


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

വിദ്യാർത്ഥിമിത്രം

# വ്യാസമഹാഭാരതം

(രണ്ടാം വാല്യം)

വിവർത്തനം


വിദ്വാൻ കെ. പ്രകാശം






വിദ്യാർത്ഥിമിത്രം ബുക്കു ഡിപ്പോ

H.O. ബേക്കർ റോഡ് :: കോട്ടയം

ബ്രാഞ്ചുകൾ

തിരുവനന്തപുരം, കൊല്ലം, തിരുവല്ല, കോട്ടയം, എറണാകുളം,
തൃശൂർ, പാലക്കാട്, കോഴിക്കോട്, കണ്ണൂർ.



VIDYARTHI MITHRAM

(Malayalam)

# VYASA MAHABHARATHAM

**[Translated from Original Sanskrit Text]**

## Volume - 2

*By*

**VIDWAN K. PRAKASAM**

**Edited by**

**K.P. VIJAYAN M.A., LL.M.**

Cover Design : Aji

First Published : September 1968

Reprinted August 1971 & January 1986

First VM Edition : March 2003

**Vol. II - Price Rs. 750.00**

**3 Vol. Set Price Rs. 2100.00**

*Type setting by:*
**VIEM Computer Centre, Kottayam**

*Printed at:*
**Vidyarthi Mithram Press, Kottayam**

*Published by:*
**The Vidyarthi Mithram Press & Book Depot,**
Baker Road, Kottayam.
Phone : 2563281, 2563282

E-mail : Viem@satyam.net.in.

*Distributors:*
**The Vidyarthi Mithram Book Depot,**
H. O. Baker Road, Kottayam - 1.

***Show Rooms:***
Bakery Junction, Thiruvananthapuram
Chinnakkada, Kollam
M.C. Road, Thiruvalla
Baker Road, Kottayam
Convent Junction, Ernakulam
M.G. Road, Thrissur
Robinson Road, Palakkad
Hospital Road, Kozhikkode
Fort Road, Kannur

* J. N.4714 O.N.V.M. 5290 1/2003

# പർവ്വങ്ങൾ വാല്യങ്ങളിലൂടെ

## ഒന്നാംവാല്യം

ആദിപർവ്വം
സഭാപർവ്വം
വിരാടപർവ്വം
ഉദ്യോഗപർവ്വം

## രണ്ടാംവാല്യം

ഭീഷ്മപർവ്വം
ദ്രോണപർവ്വം
കർണ്ണപർവ്വം
സൗപ്തികപർവ്വം
സ്ത്രീപർവ്വം
ശാന്തിപർവ്വം [228. - ശ്രീവാസവസംവാദംവരെ]

## മൂന്നാംവാല്യം

ശാന്തിപർവ്വം [തുടർച്ച]
അനുശാസനപർവ്വം
അശ്വമേധപർവ്വം
ആശ്രമവാസികപർവ്വം
മൗസലപർവ്വം
മഹാപ്രസ്ഥാനികപർവ്വം
സ്വർഗ്ഗാരോഹണപർവ്വം
ഹരിവംശപർവ്വം
വിഷ്ണുപർവ്വം
ഭവിഷ്യൽപർവ്വം

രണ്ടാം വാല്യം

# പർവ്വങ്ങളും അദ്ധ്യായങ്ങളും

## ഭീഷ്മപർവ്വം

## ദ്രോണപർവ്വം

# കർണ്ണപർവ്വം

## ശല്യപർവ്വം



## സൗപ്തികപർവ്വം

# സ്ത്രീപർവ്വം



# ശാന്തിപർവ്വം

***[ശാന്തിപർവ്വം - തുടർച്ചയ്ക്ക്, 3-ാം വാല്യം കാണുക.]**



# ഭീഷ്മപർവ്വം

* "നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ജംബൂഖണ്ഡവിനിർമ്മാണപർവ്വം

**1. സൈന്യശിക്ഷണം** – ജനമേജയൻ പറഞ്ഞു: "കുരുവീരന്മാരും പാണ്ഡവവീരന്മാരും പാഞ്ചാലവീരന്മാരും നാനാദേശങ്ങളിൽനിന്നും വന്നുചേർന്ന മഹായോഗ്യന്മാരായ രാജാക്കന്മാരും എങ്ങനെ യുദ്ധം ചെയ്തു എന്ന് ഭവാൻ പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "ഹേ പൃഥ്വീപാലാ, കുരുപാണ്ഡവസോമകന്മാർ തപഃക്ഷേത്രമായ കുരുക്ഷേത്രത്തിൽ ചെന്നു പടവെട്ടിയ ചരിത്രം ഞാൻ പറയാം.

കുരുക്ഷേത്രത്തിൽ ഇറങ്ങി മഹാബലന്മാരായ പാണ്ഡവപാഞ്ചാലവീരന്മാർ കുരുക്കളെ വെല്ലുവാനായി ഉദ്യമിച്ചു. രണ്ടു ഭാഗത്തുമുള്ളവർ വേദാദ്ധ്യയനം ചെയ്തവരും, യുദ്ധദക്ഷിണന്മാരും പോരിൽ ജയം നിനയ്ക്കുന്നവരുമായിരുന്നു. അവർ തങ്ങളുടെ പടയോടുകൂടി ഇറങ്ങി. ദുർദ്ധർഷരായ പാണ്ഡവന്മാർ ധാർത്തരാഷ്ട്രന്റെ സൈന്യങ്ങൾക്കുനേരെ തിരിഞ്ഞ് കിഴക്കോട്ടു മുഖമായി പടിഞ്ഞാറെ ഭാഗത്തു നിന്നു. സമന്തപഞ്ചകം* വിട്ട് അല്പം ദൂരത്തായി യുധിഷ്ഠിരൻ വിധിപ്രകാരം കൂടാരങ്ങൾ തീർപ്പിച്ചു. നാട്ടിലുള്ളിടത്തോളം ആനയും, തേരും, ആളുകളും, കുതിരയുമൊക്കെ യുദ്ധക്കളത്തിലെത്തിയിരിക്കയാൽ ലോകം മുഴുവൻ ശൂന്യമായി. ബാലരും വൃദ്ധരും മാത്രമേ ഭൂമിയിൽ ശേഷിച്ചിരുന്നുള്ളൂ. ജംബുദ്വീപിൽ (യൂറോപ്പും ഏഷ്യയും ഒന്നായിക്കിടക്കുന്ന യുറേഷ്യയായിരിക്കും. സ്വ.) എവിടംവരെ സൂര്യരശ്മി തട്ടുന്നുവോ അവിടം വരെയുള്ള സകല രാജ്യത്തുനിന്നും സൈന്യങ്ങൾ കുരുക്ഷേത്രത്തിലെത്തി. സർവ്വജാതിയും ഒന്നിച്ച് ബഹുയോജനവിസ്താരത്തിൽ സൈന്യങ്ങൾ ചുറ്റിക്കൂടി. നാടും പുഴയും, കാടും, മേടുമൊക്കെ വന്നുകൂടിയ സൈന്യങ്ങൾ കൊണ്ടു നിറഞ്ഞു. യുധിഷ്ഠിരരാജാവ് അവർക്കൊക്കെ ഉത്തമമായ ആഹാരങ്ങൾ നല്കി. പുറത്തുള്ളവരും ഭോജനം നല്കി. രാത്രിയായപ്പോൾ യഥോചിതം കിടക്കുവാനുള്ള മെത്തകളും നല്കി. തന്റെ സൈന്യത്തിലെ ജനങ്ങളെ കണ്ടാലറിയുന്നതിന്നുവേണ്ടി യുദ്ധകാലമടുത്തപ്പോൾ, പേരും പാണ്ഡവന്മാരുടെ മുദ്രയുംചേർന്ന അടയാള (ബാഡ്ജ്)ങ്ങളും, ഉടുപ്പുകളും നല്കി.

പാർത്ഥന്മാരുടെ കൊടിയടയാളം കണ്ടാണ് മഹാശയനായ ധാർത്തരാഷ്ട്രൻ മറ്റു രാജാക്കന്മാരോടുകൂടി ധർമ്മജനോട് ഏറ്റ് എതിർത്തത്.

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ." – കുട്ടിക്കൃഷ്ണമാരാർ.*

* *സമന്തപഞ്ചകം = പരശുരാമൻ ഇരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെ വധിച്ച് അവരുടെ രക്തംകൊണ്ടു നിറച്ച തടാകം സ്ഥിതിചെയ്യുന്ന കുരുക്ഷേത്രസ്ഥലം.*

തലയ്ക്കുമീതെ പ്രശോഭിക്കുന്ന വെൺകൊറ്റക്കുടയുള്ളവനും, അനേകം സൈനികരുടെ നടുവിലായി അനുജന്മാരാൽ ചുറ്റപ്പെട്ടവനുമായ ദുര്യോധനനെക്കണ്ട് യുദ്ധാർത്ഥികളായ സോമകന്മാർ* ഹർഷിച്ച് ശംഖും പെരുമ്പറകളുമൊക്കെ വളരെ രസമായി മുഴക്കി. ഉടനെ സന്തുഷ്ടരായി നില്ക്കുന്ന പട കണ്ടപ്പോൾ പാണ്ഡവന്മാർ വളരെയേറെ വീര്യവാനായ വാസുദേവനോടുകൂടി സന്തോഷിച്ചു.

പിന്നെ വാസുദേവധനഞ്ജയന്മാർ വലിയ സന്തോഷത്തോടെ, തേരിൽക്കയറി ദിവ്യശംഖങ്ങൾ ഊതി. പാഞ്ചജന്യവും ദേവദത്തവും ആ പുരുഷവ്യാഘ്രന്മാർ വിളിച്ചപ്പോൾ അതിന്റെ അതിഭയങ്കരമായ ശബ്ദം കേട്ടു ഭയപ്പെട്ട് യോദ്ധാക്കൾ മലമൂത്രങ്ങൾ വിട്ടു. സിംഹസ്വനം കേട്ടാൽ മറ്റു മൃഗജാതികൾ എപ്രകാരമോ അപ്രകാരം യോധന്മാരൊക്കെ പരിഭ്രമിച്ചുഴന്നു. പൊടിപടലം പൊങ്ങി ആകാശത്തു പരന്ന് ഒന്നുമറിയാത്ത മട്ടിൽ ഇരുളടഞ്ഞു. സൂര്യൻ അസ്തമിച്ചപോലെയായി. അപ്പോൾ മേഘങ്ങൾ ചോരയും മാംസവുമായി സൈന്യം നിൽക്കുന്നിടത്ത് ഒരു മഴ പെയ്തു. അത് എല്ലാവരേയും അത്ഭുതപ്പെടുത്തി. ചരൽപ്പൊടി പറപ്പിച്ചുകൊണ്ട് താഴെ ചുഴലിക്കാറ്റുവീശി നൂറും ആയിരവും സൈന്യങ്ങളെ പീഡിപ്പിച്ചു. കടുത്ത മോദത്തോടെ രണ്ടു പടയും കുരുക്ഷേത്രത്തിൽ ക്ഷുബ്ധമായ അബ്ധികൾപോലെ നിന്നു. കൂടുന്ന പടകൾ രണ്ടും പോയിക്കൂടുന്ന ആ സമ്മേളനം മഹാത്ഭുതംതന്നെ! പ്രളയത്തിൽ കടലുകൾ ഇളകിക്കൂടുന്നവിധം പ്രക്ഷുബ്ധമായി. നാട്ടിലുള്ളിടത്തോളം ജനങ്ങളെയും ആന, കുതിര, തേര് എന്നിവയും യുദ്ധക്കളത്തിലേക്ക് കൊണ്ടുവരികയാൽ ലോകം ശൂന്യമായി. ലോകം സ്ത്രീകളും ബാലരും മാത്രമായി അവശേഷിച്ചു. അത്രമാത്രം സൈന്യത്തെ കൗരവന്മാർ തയ്യാറാക്കി.

അങ്ങനെ ഒരുക്കങ്ങളൊക്കെ പൂർത്തിയായപ്പോൾ കുരുപാണ്ഡവസോമകന്മാർ ഒരു കരാർ, യുദ്ധത്തിലെ ചട്ടങ്ങളെക്കുറിച്ച്, സൗഹാർദ്ദപൂർവ്വം ഒപ്പുവെച്ചു. പൊരുതാനുള്ള മുറകൾ തമ്മിൽ ഉറപ്പിച്ചു. 'യുദ്ധം കഴിഞ്ഞാൽ നമ്മൾക്കു പരസ്പരം പ്രീതി വേണം. അങ്ങനെ നാം യോജിക്കണം. ന്യായഭംഗം ആരും ചെയ്യരുത്. വാക്കുകൊണ്ടു യുദ്ധം ചെയ്യുന്നവനെ വാക്കുകൊണ്ടെതിർക്കുക. സൈന്യം വേറിട്ട് അകന്നുപോയവനെ ഒരിക്കലും കൊല്ലുവാൻ പാടില്ല. രഥിയോടു രഥി ഏല്ക്കണം. ആനപ്പടയോട് ആനപ്പട ഏല്ക്കണം. അശ്വത്തോട് അശ്വാരൂഢൻ എതിർക്കണം. കാലാളോടു കാലാൾ യോഗം നോക്കി ഇഷ്ടമായ വിധം യഥോത്സാഹം യഥാബലം ചൊല്ലി ഓരോന്നും പ്രയോഗിക്കണം. വിശ്വസ്തരിലും മൂഢരിലും പാടില്ല. ഒരാളോടു പൊരുതിക്കൊണ്ടു നില്ക്കുമ്പോൾ അതിന്നിടയ്ക്കു മറ്റൊരാൾ അവനോടേല്ക്കരുത്. അഭയം പ്രാപിച്ചവനോടു യുദ്ധം പാടില്ല. അവനെ കൊല്ലരുത്. പിന്തിരിഞ്ഞോടുന്നവനെ വധിക്കരുത്. ശസ്ത്രം തീർന്നവനോട് പൊരുതരുത്. ചട്ടയറ്റവനോടു പൊരുതരുത്. ഇങ്ങനെയുള്ളവരൊന്നും വദ്ധ്യരല്ല. സൂതന്മാരിലും ചുമട്ടുകാരിലും ശസ്ത്രങ്ങൾ എത്തിച്ചുകൊടുക്കുന്ന ഭൃത്യന്മാരിലും ശംഖം, ഭേരി എന്നിവ മുഴക്കുന്ന കൂട്ടരിലും പ്രഹരിക്കുവാൻ പാടി

* *സോമകന്മാർ = പാഞ്ചാലന്മാർ.*

ല്ല.' ഇപ്രകാരം ആ കുരുപാണ്ഡവസോമകന്മാർ നിശ്ചയം ചെയ്തു. ഇങ്ങനെ നിശ്ചയം ചെയ്തു കഴിഞ്ഞതിന്നുശേഷം അവർ ഒട്ടുനേരം വിസ്മയത്തോടെ പരസ്പരം നോക്കിനിന്നു.

പിന്നെ എല്ലാവരും സന്നദ്ധരായി. മഹാത്മാക്കളായ ആ പുരുഷർഷഭന്മാർ സൈന്യങ്ങളോടുകൂടി സന്തോഷത്തോടെ പ്രസന്നരായി."

**2. ശ്രീവേദവ്യാസദർശനം –** വൈശമ്പായനൻ പറഞ്ഞു: "കിഴക്കും പടിഞ്ഞാറുമായി കുരുക്ഷേത്രത്തിൽ നിരന്നുനില്ക്കുന്ന സൈന്യങ്ങളെക്കണ്ട് സർവ്വവേദജ്ഞന്മാരിലും ശ്രേഷ്ഠനായ ഭഗവാൻ, സത്യവതീസുതൻ, വ്യാസൻ ഘോരമായ യുദ്ധം അടുത്തപ്പോൾ ധൃതരാഷ്ട്രന്റെ സമീപത്തെത്തി. ഭാരതർക്കു പിതാമഹനും, ഭൂതഭവ്യഭവിഷ്യത്തുകൾ കാണുന്നവനുമായ ഭഗവാൻ ഇപ്രകാരം വൈചിത്രവീര്യരാജാവിനോട് ഗൂഢമായി പറഞ്ഞു. ആ സമയത്ത് ധൃതരാഷ്ട്രൻ പുത്രന്മാർക്ക് വന്നുകൂടിയ ആപത്തിനെപ്പറ്റി ചിന്തിച്ചിരിക്കുകയായിരുന്നു."

വ്യാസൻ പറഞ്ഞു: "രാജാവേ, നിന്റെ മക്കളും മറ്റു രാജാക്കന്മാരുമൊക്കെ കാലം പിഴച്ചവരാണ്. അവർ പോരിൽ തമ്മിൽ ഹിംസിക്കുവാനാണല്ലോ നില്ക്കുന്നത്, കാലദോഷത്താൽ മുടിയുന്ന അവരെപ്പറ്റി എന്തിനു ദുഃഖിക്കുന്നു? മനസ്സിൽ അവരെപ്പറ്റി ചിന്തിക്കാതിരിക്കുക. നിനക്കറിയാമല്ലോ കാലക്കേടുവരുമ്പോൾ മനുഷ്യന്നു രക്ഷയില്ലെന്ന്? ഇവർ തമ്മിൽ പോരാടുന്നത് കാണണമെന്നാഗ്രഹമുണ്ടെങ്കിൽ ഞാൻ നിന്റെ കണ്ണുകൾക്കു കാഴ്ച നല്കാം. നീ രണം കണ്ടുകൊള്ളുക!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ, ബ്രഹ്മർഷിസത്തമാ! എനിക്കാഗ്രഹമില്ല ജ്ഞാതികളുടെ വധം കാണുവാൻ. ഈ യുദ്ധമൊക്കെ ഭവാന്റെ പ്രഭാവബലത്താൽ ഞാൻ ഇവിടെയിരുന്ന് കേൾക്കുവാൻ ആഗ്രഹിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "യുദ്ധം കാണുവാൻ ഇച്ഛയില്ലാതെ കേൾക്കുവാൻ ഇച്ഛിച്ചപ്പോൾ വരങ്ങൾ നല്കുവാൻ ശക്തനായ വ്യാസൻ സഞ്ജയന്നു വരം നല്കി. എന്നിട്ട് ഇപ്രകാരം പറഞ്ഞു: 'രാജാവേ, ഈ സഞ്ജയൻ യുദ്ധമൊക്കെ ഭവാന്നു വിവരിച്ചു പറഞ്ഞുതരും. ഏതു യുദ്ധത്തിലും ഇവൻ കാണാത്തതായി യാതൊരു സംഗതിയും ഉണ്ടാവുകയില്ല. രാജാവേ, സഞ്ജയൻ ദിവ്യചക്ഷുസ്സുള്ളവനായിരിക്കുന്നു. അവൻ യുദ്ധം നിന്നോടു വിവരിച്ചു പറയുകയും അതിന്നുശേഷം സർവ്വജ്ഞനായി ഭവിക്കുകയും ചെയ്യും. വെളിവായും ഒളിവായും, രാവായാലും, പകലായാലും മനസ്സുകൊണ്ട് ഓർത്താൽ ഈ സഞ്ജയൻ ഒക്കെയും അറിയും. ഇവൻ യുദ്ധക്കളത്തിൽ പോയാൽ ശത്രുക്കളൊന്നും ഇവന്റെ ദേഹത്തെ മുറിവേല്പിക്കുകയില്ല. ഇവന്നു തളർച്ച ബാധിക്കുകയുമില്ല. ഗാവൽഗണിയായ ഇവൻ പോരിൽ മരിക്കാതെ ജീവിച്ചുപോരുന്നതാണ്. ഞാനും, ഈ കൗരവന്മാർക്കും പാണ്ഡവന്മാർക്കും പടവെട്ടുന്ന ഏവർക്കും കീർത്തിയെ പുകഴ്ത്തിക്കൊള്ളാം ഭരതർഷഭാ! നീ ദുഃഖിക്കേണ്ട. ഇതു യോഗമാണ്. വിധിയാണ്. അതിൽ ഭവാൻ എന്തിന്നു ദുഃഖിക്കുന്നു? അതു നമുക്കു തടുക്കുവാനും പറ്റുകയില്ല. ധർമ്മം എവിടെയുണ്ടോ അവിടെ ജയമുണ്ടാകും.' എന്നു പറഞ്ഞ് ഭഗവാനായ കൗരവപിതാമഹൻ വീണ്ടും മഹാഭാഗനായ ധൃതരാഷ്ട്രരാജാവിനോടു പറഞ്ഞു: 'രാജാവേ, ഈ യുദ്ധത്തിൽ വലുതായ നാശമാണു സംഭവിക്കുവാൻ പോകുന്നത്. അതിന്നുതക്കവണ്ണം വളരെ ദുർന്നിമിത്തങ്ങൾ ഞാൻ ഭയങ്കരമായി കാണുന്നു. വളരെ കഴുക്കളും വളരെയധികം കങ്കങ്ങളും വെള്ളിൽപ്പക്ഷികളും മരക്കൊമ്പത്ത് കൂട്ടംകൂടിയിരിക്കുന്നു. (വരാൻപോകുന്ന തീറ്റിയുടെ കാര്യം അചിന്ത്യമായ ഒരു മാനസിക പ്രചോദനത്താൽ അവർക്കറിയുവാൻ കഴിയും. സ്വ) അടുത്തുചെന്ന് യുദ്ധത്തെ അഭിനന്ദിക്കുന്ന പക്ഷികൾ നോക്കുന്നു. ഗജങ്ങളേയും അശ്വങ്ങളേയും വളരെ ക്രവ്യാദങ്ങൾ (പച്ചമാംസം തിന്നുന്ന ജീവികൾ) തിന്നും. കടുത്ത ഭയം ജനിപ്പിക്കുമാറ് അവ കഠോരമായി കൂകുന്നു. നടുവേതന്നെ തെക്കോട്ടു കങ്കപ്പക്ഷികൾ പറക്കുന്നു. രണ്ടു സന്ധ്യയ്ക്കും കാണുന്ന കാഴ്ച വേറെ പറയാം. സൂര്യനെ കബന്ധങ്ങൾ ചുറ്റുന്നു. പിന്നെ, സൂര്യനിൽ പരിവട്ടം കാണുന്നു. അതു വെള്ളയും ചുവപ്പുംചേർന്ന വക്കുകളോടും കൃഷ്ണഗ്രീവത്തോടും മിന്നൽപ്പിണരോടുംകൂടിയാണ്. ത്രിവർണ്ണത്തിൽ പരിവട്ടം സൂര്യന്നു ചുറ്റും കാണുന്നു. അർക്കനും ചന്ദ്രനും നക്ഷത്രങ്ങളും പ്രത്യേകിച്ച് ദീപ്തമായി കാണുന്നത് അത്യാപത്തിനെ കുറിക്കുന്നു. പ്രഭ മങ്ങിക്കാണാതെ കാർത്തിക മാസത്തിലെ പൗർണ്ണമിയിൽ ആകാശം ചെന്താമരപോലെ ചുമക്കുകയും ആകാശത്തു ചന്ദ്രൻ അഗ്നിയുടെ നിറത്തിലാവുകയും ചെയ്തു. ഇത് എന്താണ് സൂചിപ്പിക്കുന്നതെന്നറിയാമോ? വീരന്മാരായ രാജാക്കന്മാർ മരിച്ചു ഭൂമിയിൽ വീഴുമെന്നാണ്. മഹാപരിഘംപോലെയുള്ള രാജാക്കന്മാരും രാജപുത്രന്മാരും മരിച്ചുവീഴും. വരാഹവും പൂച്ചയുമായി ആകാശത്തിൽ രാത്രിതോറും പോരാടുന്നതിന്റെ ശബ്ദം ഞാൻ കേൾക്കുന്നു. ദേവന്മാരുടെ വിഗ്രഹങ്ങൾ താനെ ഇളകുകയും ചിരിക്കുകയും ചോരതുപ്പുകയും ചെയ്യുന്നതായിക്കാണുന്നു. ഇതൊക്കെക്കണ്ട് ഞാൻ വിളർക്കുന്നു. ഉള്ളു ചുട്ടുപൊള്ളുന്നു! പെരുമ്പറകൾ കൊട്ടാതെ തന്നെ ശബ്ദിക്കുന്നു! ക്ഷിതിപന്മാരുടെ തേരുകൾ അശ്വങ്ങളെ പൂട്ടാതെ തന്നെ ത്താനെ ഓടുന്നു. മയിലുകളും കാട്ടുകാക്കകളും തത്തകളും ശതപത്രങ്ങളും, കുയിലുകളും അരയന്നങ്ങളും ഉഗ്രമായി കൂകുന്നു. കുതിരപ്പുറത്തിരുന്ന് ശസ്ത്രം ഏന്തിയ ചർമ്മികൾ ചീറുന്നു. സൂര്യോദയത്തിൽ ഇയ്യാൻപാറ്റകൾ പൊങ്ങുന്നു. സന്ധ്യകൾ രണ്ടും ദിക്ദാഹത്തോടെ തെളിയുന്നു. മഴക്കാറുകൾ വർഷിക്കുന്നത് പൊടിപടലവും മാംസഖണ്ഡങ്ങളുമാണ്. മൂന്നുലോകത്തിലും പേരുകേട്ട സാധുവായ അമ്മ, അരുന്ധതീദേവി വസിഷ്ഠനെ എത്രയോ പിന്നിലാക്കി നില്ക്കുന്നു. രാജാവേ, ശനി, രോഹിണീനക്ഷത്രത്തെ പീഡിപ്പിച്ചുകൊണ്ടു നില്ക്കുന്നു. ചന്ദ്രന്റെ കളങ്കം എവിടെപ്പോയി? മാഞ്ഞുപോയിരിക്കുന്നു. ഇതൊക്കെ ഭയങ്കരമായ ഭയം വരുന്നതിന്റെ സൂചനയാണ്. കാറുകൂടാതെതന്നെ ഭയങ്കരമായ ഇടി ഉൽക്കടമായി വെട്ടുന്നു. കരയുന്ന വാഹനങ്ങളുടെ കണ്ണുകളിൽനിന്ന് കണ്ണുനീർത്തുള്ളികൾ ഇറ്റിറ്റുവീഴുന്നു."

**3. നിമിത്താഖ്യാനം –** വ്യാസൻ പറഞ്ഞു: "പശുവിനെ കഴുത രമിക്കുന്നു. മക്കൾ അമ്മയെ സംഭോഗം ചെയ്യുന്നു. പൂവും കായും വൃക്ഷങ്ങളിൽ അകാലങ്ങളിലുണ്ടാകുന്നു. കണ്ടാൽ ഭയം തോന്നുന്നവിധം രൗദ്രമായ മക്കളെ നാരിമാർ പ്രസവിക്കുന്നു. കുറുക്കനും പക്ഷികളും പരസ്പരം ഇണങ്ങിനിന്നു തിന്നുന്നു. മൂന്നുകൊമ്പ്, നാലു കണ്ണ്, അഞ്ചുകാല്, രണ്ടു ലിംഗങ്ങൾ, രണ്ടു വാല്, രണ്ടു തല, ദുഷ്ടമായ ദംഷ്ട്രങ്ങൾ ഇവയൊക്കെയുള്ള മൃഗങ്ങൾ പിറക്കുന്നു. വായ് തുറന്ന് അശുഭശബ്ദമുണ്ടാക്കുന്ന ഇത്തരം ജനനങ്ങൾ നാനാമൃഗങ്ങളിലും ഉണ്ടാകുന്നു. മൂന്നു കാലുകളുള്ള മയിലുകളും കഴുകനും ഉണ്ടാകുന്നു. നാലു പല്ലും കൊമ്പുമായി പക്ഷികൾ ജനിക്കുന്നു. ഇങ്ങനെ ബ്രഹ്മവാദികളുടെ വധുക്കളും പ്രസവിക്കുന്നു. ഗരുഡന്മാർ മയിലുകളെ പ്രസവിക്കുന്നു. പൈക്കുട്ടിയെ പെൺകുതിര പ്രസവിക്കുന്നു. പട്ടി കുറുക്കനെ പ്രസവിക്കുന്നു. കരഭം കോഴിയേയും ദുർവ്വാക്കു പറയുന്ന പക്ഷികളേയും (കുളക്കോഴിയാകാം. സ്വ.) പ്രസവിക്കുന്നു. ഒരു പ്രസവത്തിൽ സ്ത്രീകൾ, നാലും അഞ്ചും പെൺകുട്ടികളെ പ്രസവിക്കുന്നു. പ്രസവിച്ച ഉടനെതന്നെ കുഞ്ഞുങ്ങൾ ചിരിച്ചു തുള്ളുകയും ചാടുകയും പാടുകയും ചെയ്യുന്നു. നീചന്നുണ്ടാകുന്ന ക്ഷുദ്രസന്താനങ്ങൾ ഭയപ്പെടുത്തുമാറ് നൃത്തംവയ്ക്കുകയും പാടുകയും ചെയ്യുന്നു. കാലം കല്പിച്ച പാവകൾ ആയുധമെടുക്കുകയും വരയ്ക്കുകയും എഴുതുകയും ചെയ്യുന്നു. കുട്ടികൾ വടിയെടുത്ത് അന്യോന്യം പാഞ്ഞടുക്കുന്നു. ഹസ്തിനാപുരത്തിലാണ് ഈ നിമിത്തങ്ങൾ കണ്ടത്. പുരങ്ങൾ തമ്മിൽ സമരോദ്യുതന്മാരായി വഴക്കടിക്കുന്നു. മരങ്ങളിൽ താമരയും കുമുദങ്ങളും ഉൽപലങ്ങളും മുളയ്ക്കുന്നു. വിലങ്ങനെ കാറ്റടിച്ച് അടങ്ങാതെ പൊടി പറപ്പിച്ചുകൊണ്ടിരിക്കുന്നു. ഭൂമി എപ്പോഴും ജ്വലിക്കുകയും രാഹു സൂര്യനിൽ പാഞ്ഞുചെല്ലുകയും ചെയ്യു

ന്നു. ശുക്രൻ ചിത്രയെ ആക്രമിക്കുന്നു. വിശേഷാൽ കൗരവന്മാർക്ക് അഭാവമാണ് ഞാൻ ഇതിൽ കാണുന്നത്. പൂയത്തെ ആക്രമിച്ചു ധൂമകേതു ഉഗ്രമായി നില്ക്കുന്നു. ഈ ഗ്രഹം രണ്ടു ഭാഗത്തും സൈന്യങ്ങൾക്ക് അത്യാപത്തുണ്ടാക്കുന്നതാണ്. മകത്തിൽ വക്രഗതിയുള്ള കുജനും തിരുവോണത്തിൽ വ്യാഴവും, ഭഗതാരയിൽ ശനിയും നില്ക്കുന്നു. പുരോരുട്ടാതിയിൽ കയറി ശുക്രനും നില്ക്കുന്നു. തിരിഞ്ഞ് ഉത്രട്ടാതിയിൽ ദൃഷ്ടി ഏല്പിക്കുകയും ചെയ്യുന്നു. ശുക്രൻ പുകയുന്ന തീപോലെ ഉജ്ജ്വലിച്ച് ഇന്ദ്രന്റെ തൃക്കേട്ട നക്ഷത്രത്തെ ആക്രമിച്ചുകൊണ്ടു നില്ക്കുന്നു. ദൃഢമായി ജ്വലിച്ച് കഠോരമായി അവൻ വലത്തുഭാഗത്തു നില്ക്കുന്നു. രോഹിണീപീഡനം സൂര്യനും ചന്ദ്രനും ചെയ്യുന്നു. ചിത്രയ്ക്കും ചോതിക്കും മദ്ധ്യത്തിലായി പുരുഷഗ്രഹം നില്ക്കുന്നു. വക്രാനുവക്രം ചെയ്തിട്ട് തിരുവോണത്തെ പാവകപ്രഭനായ ശുക്രൻ നില്ക്കുമ്പോൾ അതിനെ ചൊവ്വ ആക്രമിക്കുന്നു. സർവ്വസസ്യങ്ങളോടുംകൂടിയ സസ്യമാലിനിയായ മഹി അഞ്ചുകൊമ്പും നൂറുകൊമ്പുമുള്ള നെല്ല് വിളയിക്കുന്നു. സർവ്വലോകപ്രധാനങ്ങളും ജഗദാലംബവുമായ അവ അത്ഭുതങ്ങൾ സൃഷ്ടിക്കുന്നു. കുട്ടി കുടിക്കുമ്പോൾ പശുക്കൾ രക്തം ചുരത്തുന്നു. വാളിന്മേൽനിന്ന് ജ്വാല പൊങ്ങുകയും വാളുകൾ ജ്വലിക്കുകയും ചെയ്യുന്നു. ശസ്ത്രങ്ങൾ തീർച്ചയായും വന്നടുക്കുന്ന സങ്കരത്തെ കാണുന്നതായി തോന്നുന്നു. ശസ്ത്രങ്ങൾക്കും ജലത്തിന്നും അഗ്നിക്കുതുല്യമായ പ്രഭ കാണുന്നു. ധ്വജങ്ങൾക്കും ചട്ടകൾക്കും വലിയ ക്ഷയം കാണുന്നു. ചോരയായ നീർച്ചുഴി, കൊടിയായ പൊങ്ങുതടിയോടുകൂടി ഭൂമിയിൽ ഒഴുകുന്നതായി കാണുന്നു. പാണ്ഡുക്കളുമായി കുരുക്കൾക്കുള്ള വൈരത്തിൽ, ദിക്കെങ്ങും എരിയുന്ന വായയോടുകൂടി മൃഗങ്ങളും പക്ഷികളും ഒത്തുചേർന്ന് ഭയങ്കരമായി ആർക്കുന്നു. അവ അത്യാപത്തുകൾ വരുന്നുണ്ടെന്ന് കാണിക്കുകയാണ്. ഒറ്റക്കണ്ണും ഒറ്റക്കാലും ഒറ്റച്ചിറകുമായ പക്ഷികൾ രാത്രിയിൽ ആകാശത്ത് രൗദ്രമായി ചെലച്ച് ചോര ഛർദ്ദിക്കുന്നവിധം ഇരിക്കുന്നു. ശസ്ത്രങ്ങൾ തന്നെ ജ്വലിക്കുന്നു. ഉദാരമായ സപ്തർഷിനക്ഷത്രങ്ങളുടെ പ്രഭ മൂടുന്നു. ഗ്രഹങ്ങളൊക്കെ കത്തിക്കാളുന്നപോലെ നില്ക്കുന്നു. വ്യാഴവും ശനിയും വിശാഖനക്ഷത്രത്തിന്റെ അടുത്തു നില്ക്കുന്നു. ത്രയോദശിയിൽ രാഹു സൂര്യചന്ദ്രന്മാരെ ഗ്രസിക്കുന്നു. വാവിൻ ദിവസമല്ലാതെ ഗ്രഹണമുണ്ടാകുന്നു. ഇതും പ്രജാനാശത്തെ കുറിക്കുകയാണ്. പൊടിപടലംമൂലം ദിക്കുകൾ മങ്ങുന്നു. രൗദ്രമായി ഉൽപ്പാതമേഘങ്ങൾ രാത്രിയിൽ ചോര വർഷിക്കുന്നു. തീക്ഷ്ണമായ കാർത്തികനക്ഷത്രത്തെ ബാധിച്ചുകൊണ്ട് ധൂമകേതുവഴി ഘോരമായി കാറ്റു വീശുന്നു. ഘോരമായ ആക്രന്ദത്തോടുകൂടിയ വൈരം ഇവ ഉണ്ടാക്കുമെന്ന് വെളിപ്പെടുത്തുന്നു. ക്ഷത്രക്ഷയം ഉണ്ടാക്കുന്ന മൂന്നു നക്ഷത്രക്കൂട്ടങ്ങളിലും ഗൃദ്ധ്രഗ്രഹം വലിയ ഭയമുണ്ടാക്കുന്നവിധം തലയ്ക്ക് ഏല്ക്കുന്നു. ചതുർദ്ദശിയും പഞ്ചദശിയും മുൻപു ഷോഡശിയും ഞാൻ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ ത്രയോദശിയിലാണ് ഇപ്പോൾ വാവു വന്നിരിക്കുന്നത്. ത്രയോദശിയിൽ ഒരിക്കലും വാവ് വരികയില്ല; വാവിൻനാളല്ലാതെ ഗ്രഹണവും വരികയില്ല. വാവാകുന്ന പക്കത്തിലാണ് ത്രയോദശി വന്നിരിക്കുന്നത്. അപർവ്വഗ്രഹണം വിശ്വം മുടിക്കും. കൃഷ്ണപക്ഷത്തിലെ ചതുർദ്ദശിയിൽ തീവ്രമായ മാംസവർഷമായി. വായിൽ ചോരനിറച്ചുകൊണ്ട് രാക്ഷസന്മാർ അതൃപ്തരായിക്കാണുന്നു. പുഴകൾ എതിരായി മേലോട്ട് ഒഴുകുന്നു. രക്തം കലങ്ങിയപോലെ നദികൾ ഒഴുകുന്നു. നുരപൊന്തി കിണറുകൾ കാളപോലെ ചുറ്റുന്നു. ഇടിവെട്ടുമ്പോലെ അലറി കൊള്ളിമീനുകൾ ചാടുന്നു. ഈ രാത്രി തീർന്നാൽ നിങ്ങൾക്ക് അത്യാപത്തു തീർച്ചയാണ്. ഇരുട്ടിൽ തീക്കൊള്ളിയെടുത്തു വീശി മഹർഷിമാർ അങ്ങുമിങ്ങും ചെന്നുകണ്ടിട്ട് അവർ പരസ്പരം ഇങ്ങനെ പറഞ്ഞു: 'അസംഖ്യം രാജാക്കന്മാരുടെ രക്തം ഭൂമി കുടിക്കുവാൻ പോകുന്നു. കൈലാസവും മന്ദരവും അപ്രകാരം തന്നെ ഹിമവാനും പലവിധത്തിൽ ഇരമ്പുന്നു. കൊടുമുടികൾ ഇടിഞ്ഞുവീഴുന്നു. ഭൂകമ്പത്തിൽ വമ്പിച്ച ക്ഷോഭം നാലു കടലിലും ഉണ്ടാവുകയും കരയുടെ ആകൃതി മാറുകയും ചെയ്യുന്നു. മരം തകർത്തുവീഴ്ത്തുകയും കാറ്റ് ചരൽ വർഷിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റേറ്റും ഇടിവെട്ടുകൊണ്ടും ചൈത്യവൃക്ഷങ്ങൾ ഗ്രാമത്തിലും നഗരത്തിലും ഇടിഞ്ഞുവീഴുന്നു. വിപ്രന്മാർ ഹോമിക്കുന്ന അഗ്നി ചുവന്നും, നീലച്ചും, മഞ്ഞച്ചുമുള്ള ജ്വാലകൾ ദുർഗ്ഗന്ധം പുറപ്പെടുവിക്കുകയും പൊട്ടിത്തെറിക്കുകയും ചെയ്യുന്നു. സ്പർശം, രസം, ഗന്ധം ഇവയൊക്കെ മാറുന്നു. കൊടിമരം ഇളകുകയും പുകയുകയും ചെയ്യുന്നു. തീക്കനൽ വർഷിക്കുകയും വലിയ മരത്തിന്റെ അഗ്രഭാഗത്തുനിന്ന് ഭേരീരവം കേൾക്കുകയും ചെയ്യുന്നു. ഉഗ്രമായി പക്ഷികൾ ശബ്ദിച്ച് ഇടം ചുറ്റുന്നു. പക്ഷികൾ ഘോരമായി "പക്വാ പക്വാ" എന്നു ശബ്ദിക്കുന്നു. ആ പക്ഷികൾ ധ്വജങ്ങളുടെ അഗ്രത്തിൽ കയറുന്നു. രാജാക്കന്മാരുടെ നാശലക്ഷണമാണ് ഇത്. ധ്യാനിച്ചു നില്ക്കുകയും പിണ്ടിയിടുകയും വിറയ്ക്കുകയും ചെയ്തുകൊണ്ട് വ്യാളങ്ങളും* ഗജങ്ങളും നില്ക്കുന്നു. കുതിരകൾ ദുഃഖത്തോടുകൂടി നില്ക്കുന്നു. ആനകൾ വിയർക്കുന്നു. ഇതൊക്കെ കൗരവന്മാർക്ക് അശുഭമാണു കാണിക്കുന്നതെന്നു ധരിച്ച് നീ സമയോചിതം വേണ്ടതിന്ന് ഒരുങ്ങുക. ഈ ലോകമൊക്കെ ഉന്മൂലനാശത്തിലേക്കാണ് കാൽകുത്തുന്നത്.'"

വൈശമ്പായനൻ പറഞ്ഞു: "തന്റെ പിതാവിന്റെ വാക്കുകൾ കേട്ട് ധൃതരാഷ്ട്രൻ പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഇതു മുമ്പേതന്നെ ദൈവം കല്പിച്ചതാണ്. ജനക്ഷയം വന്നുകൂടുവാനാണ് ദൈവനിശ്ചയം. ക്ഷത്രധർമ്മത്തിൽ രാജാക്കന്മാർ പോരിൽ മരിക്കുന്നതായാൽ പരലോകത്തിൽ സുഖം അനുഭവിക്കും. ഈ ലോകത്തിൽ നശിക്കാത്ത കീർത്തി ലഭിക്കും; പരലോകത്തു സുഖവും ലഭിക്കും. പോരിൽ ജീവൻ കളഞ്ഞവർക്ക് ഇങ്ങനെയൊക്കെയാണല്ലോ അനന്തരഫലം."

വൈശമ്പായനൻ തുടർന്നു: "കവീന്ദ്രനായ വ്യാസൻ തന്റെ പുത്രന്റെ വാക്കുകേട്ട് 'അപ്രകാരംതന്നെ' എന്നു പറഞ്ഞ് തന്റെ പുത്രനായ ധൃതരാഷ്ട്രനോടുകൂടി അല്പസമയം ധ്യാനിച്ചിരുന്നു. മുഹൂർത്തസമയം ധ്യാനിച്ചതിന്നുശേഷം വ്യാസഭഗവാൻ പറഞ്ഞു: 'രാജാവേ, നീ പറഞ്ഞത് തീർച്ചയാണ്. 'കാലം' എന്നു പറയുന്നവനുണ്ടല്ലോ, അവൻ ലോകത്തെ മുടിക്കുകതന്നെ ചെയ്യും. പിന്നെ അവൻ വീണ്ടും ലോകത്തെ സൃഷ്ടിക്കും. ലോകം ശാശ്വതമായി നില്ക്കുകയില്ല. ജ്ഞാതികൾക്കും കുരുക്കൾക്കും സംബന്ധികൾക്കും സ്നേഹിതന്മാർക്കും ധർമ്മ്യമായ മാർഗ്ഗത്തെ നീ കാട്ടിക്കൊടുക്കൂ! തടുക്കുവാൻ നീ ശക്തനാണല്ലോ? ജ്ഞാതിവധം ക്ഷുദ്രമായ ഒരു കാര്യമാണ്. അത് എനിക്ക് ഒട്ടും ഇഷ്ടമില്ലാത്തതാണ്. നീ എനിക്ക് അപ്രിയം ചെയ്യരുത്. രാജാവേ, കാലൻ നിന്റെ പുത്രനായി ജനിച്ചിരിക്കയാണ്. വേദത്തിലൊന്നും വധത്തിനെ പൂജിക്കുന്നില്ല. അത് ഇവിടെ ഹിതവുമല്ല. കുലധർമ്മത്തെ മുടിക്കുന്നവൻ സ്വന്തം ദേഹത്തെത്തന്നെ മുടിക്കുകയാണ്. ശക്തൻ ആപത്തിലേക്കു മാർഗ്ഗം തെറ്റി വീഴുന്നപോലെ നീ കാലത്താൽ മാർഗ്ഗം തെറ്റിച്ചവനായിരിക്കുന്നു. കുലത്തിന്നും, രാജാക്കന്മാർക്കുമൊക്കെ ക്ഷയത്തിന്നു വേണ്ടി ഈ അനർത്ഥം നിനക്കു രാജ്യത്തിന്റെ രൂപത്തിൽ വന്നിരിക്കയാണ്. രാജാവേ, നീ ഇപ്പോൾ ധർമ്മലുപ്തനായിത്തീർന്നിരിക്കുകയാണ്. മക്കൾക്കു ധർമ്മമാർഗ്ഗം കാട്ടിക്കൊടുക്കേണ്ടവനാണ് അച്ഛൻ! ഹേ, ദുർദ്ധർഷാ! കിൽബിഷം (പാപം) നല്കുന്ന രാജ്യം നിനക്കെന്തിന്? സ്വർഗ്ഗത്തിലെത്തുവാൻ പോർക്കളത്തിൽച്ചെന്നു ചാകണമെന്നില്ല. ധർമ്മവും കീർത്തിയും യശസ്സും രക്ഷിച്ചാൽ മതി സ്വർഗ്ഗത്തിലെത്താൻ. രാജ്യം പാണ്ഡുക്കൾ നേടട്ടെ! കൗരവന്മാർ ശമവും സ്വീകരിക്കട്ടെ!' ഇപ്രകാരം വിപ്രൻ പറഞ്ഞപ്പോൾ അംബികാപുത്രനായ ധൃതരാഷ്ട്രൻ ആ വാക്കുകളെ ആക്ഷേപിക്കുമാറ് ഇപ്രകാരം പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഭവാൻ ധരിച്ചപോലെതന്നെ യഥാർത്ഥമായി സമ്പത്തും വിപത്തുമൊക്കെ ഞാനും ധരിച്ചിട്ടു

* വ്യാളം = മദയാന, പുലി.

ണ്ട്. ലോകം സ്വാർത്ഥത്തിൽ മോഹിക്കുന്നതാണെന്ന് അച്ഛൻ അറിയുന്നുണ്ടല്ലോ. ആ ലോകാത്മകനല്ലേ ഞാനും? അതുല്യ പ്രഭാവനായ ഭവാൻ കനിഞ്ഞാലും. ഞങ്ങൾക്ക് നീയാണു ഗതി. ശരിയായും കാര്യം കാണുന്നവനും ഭവാനാണ്; ധീരനുമാണ്. മുനേ, എന്റെ മക്കൾ ഞാൻ പറയുന്നതു കൂട്ടാക്കാത്തവരാണ്. എന്റെ മനസ്സ് അധർമ്മം അർഹിക്കുന്നില്ല. ഭവാൻ സരസ്വതീ കീർത്തിയുടേയും, യശസ്സിന്റേയും ധർമ്മത്തിന്റേയും സദ്വൃത്തി യുടേയും മൂർത്തിമത്തായ രൂപമാണ്. കുരുക്കൾക്കും പാണ്ഡ വന്മാർക്കും ഭവാൻ മാന്യനായ പിതാമഹനുമാണ്."

വ്യാസൻ പറഞ്ഞു: "വൈചിത്രവീര്യരാജാവേ, നിന്റെ മന സ്സിൽ എന്താണ്? അതു പറയൂ. ഞാൻ യഥേഷ്ടം നിന്റെ സംശ യം തീർത്തുതരാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "യുദ്ധത്തിൽ ജയിക്കുന്നവർ ക്കുള്ള ലക്ഷണമെന്താണ്? അതൊക്കെ ശരിക്കും കേൾക്കുവാൻ ഭഗവാനേ, എനിക്കു മോഹമുണ്ട്."

വ്യാസൻ പറഞ്ഞു: "ദീപം തെളിഞ്ഞ് മേലോട്ടു നാളമായി കത്തും. പുകയുണ്ടാവുകയില്ല. വലത്തോട്ടു ചുറ്റും. പുണ്യമായ ഗന്ധം അഗ്നിക്കുണ്ടാകും. ഇത് ജയത്തിനുള്ള ചിഹ്നമാണ്. ധീര മായി മുഴങ്ങി കടുത്ത ഘോഷത്തോടുകൂടി മൃദംഗശംഖാദി കൾക്കു ശബ്ദമുണ്ടാകും. ചന്ദ്രനും സൂര്യനും തെളിഞ്ഞു ശോഭി ക്കും. ഇത് ജയത്തിന്നുള്ള ശോഭനമായ ലക്ഷണമാണ്. കാക്ക കൾ പോകുമ്പോഴും വരുമ്പോഴും ഇഷ്ടമായ ശബ്ദങ്ങൾ ഉണ്ടാക്കും. അവ പിന്നിൽ തിടുക്കപ്പെടുത്തുകയും പുരോഭാഗ ത്തിൽ തടുക്കുകയും ചെയ്യും. നല്ല പക്ഷികൾ, രാജഹംസം, തത്ത, ക്രൗഞ്ചം, മയിൽ എന്നിവ വലത്തോട്ട് ഒഴിഞ്ഞുപറന്നാൽ അവന്നു തീർച്ചയായും പോരിൽ വിജയം സിദ്ധിക്കും എന്നു ബ്രാഹ്മണർ പറയുന്നു. അലങ്കാരം, കവചം, കേതു ഇവയൊക്കെ ശോഭിക്കുകയും കുതിരകൾ സുഖമായ ശബ്ദമുണ്ടാക്കുകയും ശോഭകൊണ്ടു നോക്കുവാൻ അരുതാത്തമാതിരി സൈന്യം ഉജ്ജ്വലിക്കുകയും; ഇതൊക്കെ ചേർന്നവർ വൈരികളെ ജയിക്കു ന്നതാണ്. യോദ്ധാക്കൾക്കു യഥോചിതമായ സന്തോഷവാക്കു കൾ പറഞ്ഞുകേൾക്കുക, വാടാത്ത മാലകൾ അണിയിക്കുക, ഇവ ചേർന്നവൻ പടക്കളത്തിൽ വിജയിയാകും. സന്തോഷ വർത്തമാനം വലത്തുഭാഗത്തും, കയറുമ്പോൾ പിൻഭാഗത്തും കേൾക്കുന്നത് ശുഭമാണ്. മുമ്പിലായാൽ അശുഭമാണ്. ശബ്ദം, രൂപം, രസം, സ്പർശം, ഗന്ധം ഇവ മാറ്റംകൂടാതെ ശുഭമായി നിത്യവും അനുഭവിക്കുന്നത് യോധന്മാർക്ക് ഹർഷമുണ്ടാക്കു ന്നതും, ജയത്തിന്നു തക്ക ലക്ഷണവുമാണ്. അനുകൂലമായ കാറ്റ്, അനുകൂലമായ മേഘസഞ്ചാരം, അനുകൂലമായ പക്ഷിസഞ്ചാ രം, മഴവില്ലു വീശുക ഇതൊക്കെ വിജയലക്ഷണവുമാണ്. ചാ കാൻ പോകുന്നവർക്ക് ഇതിന്നു വിപരീതമായ ലക്ഷണങ്ങളും കാണും. സൈന്യം വലുതോ ചെറുതോ എന്ന പ്രശ്നമേയില്ല. ശുഭമായ ലക്ഷണമുണ്ടെങ്കിൽ അവൻ യുദ്ധത്തിൽ വിജയംവരി ക്കുകതന്നെ ചെയ്യും. വലിയ സൈന്യം കൈവശമുണ്ടെന്നു പറ ഞ്ഞിട്ടു കാര്യമില്ല. ഒരുത്തൻ ചിന്നിയാൽ, വലിയ പട അതുമൂലം ചിന്നിപ്പോകാം. പട ചിന്നിയാൽ, യോധന്മാർ ധീരന്മാരായാലും അവരും ചിന്നിപ്പോകും. ഉടഞ്ഞുപോയ അണികളെ വീണ്ടും തിരിച്ച് അടുപ്പിക്കുവാൻ എളുപ്പമല്ല. ചിറ പൊട്ടിയ ജലത്തിന്റെ വേഗത്തേയും പേടിച്ചോടുന്ന മാൻ കൂട്ടത്തേയും മുൻപോലെ പിടിച്ചുനിർത്തുവാൻ സാദ്ധ്യമല്ല. വലിയ പട ചിന്നി ബഹളമാ യാൽ അവരെ പറഞ്ഞു സമാധാനിപ്പിക്കുവാൻ സാധിക്കുകയി ല്ല. ചിന്നിയാൽ വമ്പന്മാരും ചിന്നുകതന്നെ! പേടിച്ചുഴന്നു കണ്ടാൽ പിന്നെ പേടി വർദ്ധിച്ചു വർദ്ധിച്ചു വരും. പട ഉടഞ്ഞുക ഴിഞ്ഞാൽ പിന്നെ ഭടന്മാർ നാലുദിക്കിലേക്കും ഓടുകയായി. വലി യപട തകർന്ന് അണിതെറ്റി പേടിച്ച് ഓടാൻ തുടങ്ങുന്ന മഹാ സൈന്യത്തെ ഏത് ശൂരന്നും തടുത്തുനിർത്തുവാൻ സാധിക്ക യില്ല. രാജാവ് അതുകൊണ്ട് ചതുരംഗപ്പടയ്ക്കു നിത്യവും സല്ക്കാരങ്ങൾ ചെയ്തു സന്തോഷിപ്പിച്ച് ഉപായപൂർവ്വം ഉത്സാ ഹവാക്കുകൾ പറഞ്ഞുനിർത്തണം. മേധാവി ഇങ്ങനെ ഉപായ ങ്ങൾ പ്രയോഗിച്ച് യത്നിക്കണം. മുഖ്യമായ വിജയം തന്ത്രപര മായ വിജയമാണ്. ഭേദംകൊണ്ടു വിജയം മദ്ധ്യമമാണ്. യുദ്ധം കൊണ്ടുള്ള ജയം അധമമാണ്. രാജാവേ! സംഘർഷം കൊണ്ട് വളരെ ദോഷങ്ങൾ പറയുന്നുണ്ട്. ഉടനെ നാശം സംഘർഷംകൊ ണ്ടുണ്ടാകുന്നു.

തമ്മിൽ യാഥാർത്ഥ്യം ഗ്രഹിച്ച് ഹൃഷ്ടരും അസക്തന്മാരും ഉറച്ചവരും ശൂരന്മാരുമായ യോദ്ധാക്കൾ അമ്പതിരട്ടി പെരുംപ ടയെ മർദ്ദിച്ചെന്നുവരാം. പിൻതിരിയാത്ത യോദ്ധാക്കൾ അഞ്ചോ ആറോ ഏഴോ ജയിക്കാം. വിനതപുത്രനായ ഗരുഡൻ സൈന്യ ത്തിന്റെ ആധിക്യത്തെപ്പറ്റി, ജനപ്പരപ്പിനെപ്പറ്റി, പ്രശംസിക്കുന്നി ല്ല. വലിയ പരപ്പുകൂടിയ സൈന്യവും തോറ്റമ്പുന്നത് കണ്ടവ നാണ് ഗരുഡൻ. അതുകൊണ്ട് സൈന്യപ്പെരുപ്പംകൊണ്ട് തനി ക്കാണു ജയമെന്ന് ആർക്കും തീരുമാനിക്കാൻ വയ്യ. വിജയം എന്നത് അനിത്യമാണ്. വിജയത്തിന്ന് ആശ്രയം ദൈവമാണ്. പോരിൽ ജയം പ്രാപിക്കുന്നവർ കൃതകൃത്യരാകുന്നു."

**4. ഭൗമഗുണകഥനം** – വൈശമ്പായനൻ പറഞ്ഞു: "ഇങ്ങനെയൊക്കെ ധൃതരാഷ്ട്രനോടു പറഞ്ഞു വ്യാസമഹർഷി പോയി. തന്റെ അച്ഛന്റെ വാക്കുകേട്ട് ധൃതരാഷ്ട്രൻ വ്യസനിച്ച് ഇരിപ്പായി. മുഹൂർത്തസമയം ധ്യാനിച്ച് നെടുവീർപ്പിട്ട് അവൻ സഞ്ജയനെ വിളിച്ചു ചോദിച്ചു. 'യുദ്ധത്തെക്കുറിച്ചു പ്രശംസി ക്കുന്ന ശൂരന്മാരായ രാജാക്കന്മാർ പലമാതിരി ശസ്ത്രങ്ങൾ കൊണ്ട് അന്യോന്യം ഹനിക്കുന്നുണ്ടല്ലോ. പാരിന്റെ ഈശ്വര ന്മാർ പാരിന്നായി ജീവൻ കളയുകയും ചെയ്യുന്നു. കൊല്ലുന്നവർ അടങ്ങുന്നില്ല. അവർ യമാലയത്തെ പുഷ്ടിപ്പെടുത്തുന്നു. ഭൂമിക്ക് ഐശ്വര്യം ഇച്ഛിക്കുന്നവർ പരസ്പരം പൊറുക്കുകയില്ല. ഈ ഭൂമി ഇത്ര ഗുണമുള്ളതാണോ? എന്നാൽ അതിനെപ്പറ്റി കേൾക്കട്ടെ. ആയിരവും പതിനായിരവും ലക്ഷവും പത്തുലക്ഷവും കോടി യും ലോകവീരന്മാർകൂടി ഈ കുരുജാംഗലത്തിൽ വസിക്കുന്നു. ദേശങ്ങൾക്കും പുരങ്ങൾക്കും യാതൊരളവുമില്ല. അവിടെനിന്നു വന്നവരാണല്ലോ ഇവരൊക്കെ. ആ ദേശപുരങ്ങളെപ്പറ്റിയൊക്കെ നീ പറയൂ. ദിവ്യബുദ്ധിയും വിളക്കുപോലെ തെളിഞ്ഞ ജ്ഞാന ക്കണ്ണും തേജസ്വിയായ വ്യാസൻ നിനക്ക് അനുഗ്രഹിച്ചു തന്നി ട്ടുണ്ടല്ലോ!"

സഞ്ജയൻ പറഞ്ഞു: "ഭൂമിയുടെ ഗുണങ്ങളെ പ്രജ്ഞ പോലെ ഞാൻ പറയാം. ഭവാൻ ശാസ്ത്രദൃഷ്ടിയോടെ കാണു ക. അങ്ങയെ നമസ്കരിച്ചു ഞാൻ പറയാം. അണ്ഡസ്വേദജരാ യുക്കൾ എന്നീ മൂന്നാണു ചരയോനികൾ. ഇതിൽവെച്ച് ജരായു ജമാണു ശ്രേഷ്ഠമായത്. ജരായുജങ്ങളിൽ ശ്രേഷ്ഠമായത് മർത്ത്യരും പശുക്കളുമാണ്. ഇവ നാനാ രൂപങ്ങൾ ഉള്ളവയാണ്. പതിന്നാലു വിധത്തിലുണ്ട്. വേദപ്രോക്തങ്ങളായ യജ്ഞം രാജാ വേ, ഇവയിലാണു നില്ക്കുന്നത്. ഗ്രാമ്യങ്ങളിൽ ശ്രേഷ്ഠർ മനു ഷ്യരാണ്. വന്യരിൽ ശ്രേഷ്ഠർ സിംഹങ്ങളാണ്. ഭൂതങ്ങൾ ഒക്കെ അന്യോന്യം ഉപജീവിക്കുന്നു. ഉത്ഭിജം സ്ഥാവരഗണം ഇങ്ങനെ യുള്ളതിൽ അഞ്ചു ജാതിയുണ്ട്. മരം, പുറ്റ്, ചെടി, കൊടി, ത്വക്സാ രതൃണജാതികൾ അവ പത്തൊമ്പതും ഈ മഹാഭൂതങ്ങൾ അഞ്ചുംചേർന്ന ലോകസമ്മതഗായത്രി ഇരുപത്തിനാലു വർണ്ണ ത്തോടുകൂടിയതാണ്. പുണ്യമായി ഗുണങ്ങളെല്ലാം ചേർന്ന് ഈ ഗായത്രീസ്വരൂപം അറിഞ്ഞവൻ ഈ ലോകത്തിൽ നശിക്കുകയി ല്ല. കാട്ടിലുള്ളവ ഏഴും നാട്ടിലുള്ളവ ഏഴുമാകുന്നു. പുലി, സിംഹം, പന്നി, പോത്ത്, ആന, കരടി, കുരങ്ങ് ഇങ്ങനെ ഏഴ് ഇനം കാട്ടിലുള്ളവയാണ്. പശു, ആട്, ചെമ്മരിയാട്, മനുഷ്യർ, കുതിര, കോവർകഴുത, കഴുത ഇങ്ങനെ ഇവ ഏഴും നാട്ടിലുള്ള പശുക്ക ളാണെന്നു ബുധന്മാർ സമ്മതിക്കുന്നു. ഇങ്ങനെ രാജാവേ, നാട്ടിലും കാട്ടിലുമായി പതിന്നാലിനം പശുക്കളാണ്. ഇവ യൊക്കെ ഭൂമിയിൽ പിറക്കുകയും ഭൂമിയിൽ നശിക്കുകയും ചെയ്യു ന്നു. ഭൂതങ്ങൾക്ക് ഈ ഭൂമിയാണ് ആശ്രയം. സനാതനമായിട്ടു ള്ളത് ഭൂമിതന്നെ. ഭൂമി ആർക്കവകാശപ്പെട്ടതാണോ അവർക്കവ കാശപ്പെട്ടതാണല്ലോ സകല ചരാചരങ്ങളും. അതിൽ കൊതി വർദ്ധിച്ച് രാജാക്കന്മാർ പരസ്പരം വെട്ടിമരിക്കുന്നു."

**5. സുദർശനദ്വീപവർണ്ണനം –** ധൃതരാഷ്ട്രൻ പറഞ്ഞു: "പുഴകൾക്കും കുന്നുകൾക്കുമുള്ള പേരുകളും നാടുകൾക്കും മറ്റു ഭൂമി പറ്റിനില്ക്കുന്ന ഇടങ്ങൾക്കുമുള്ള നാമങ്ങളും അവയുടെ അളവും ഭൂമിയുടെ ആകെയുള്ള വിസ്തീർണ്ണവും, കാടും നാടും, എല്ലാം നീ വിസ്തരിച്ചു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "ചുരുക്കത്തിൽ പറയുകയാണെങ്കിൽ, മഹാഭൂതങ്ങൾ അഞ്ചാണ്. ഭൂമിയിലുള്ള അവയൊക്കെ സമമാണെന്നു പറയുന്നു. ഭൂമി, വെള്ളം, അഗ്നി, വായു, ആകാശം ഇവയാണ്. അവ ഓരോന്നും ഗുണോത്തരങ്ങളാണ്. അതിൽ ഉത്തമമായത് ഭൂമിയാണ്. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇങ്ങനെ ഗുണങ്ങൾ അഞ്ചാണ്. തത്ത്വജ്ഞരായ മഹർഷിമാർ ഇവയെ ഭൂമിയുടെ ഗുണങ്ങളായി പറയുന്നു.

വെള്ളത്തിന്ന് നാലു ഗുണമുണ്ട്. അതിന്നു ഗന്ധമില്ല. തേജസ്സിന്ന് ശബ്ദം, സ്പർശം, രൂപം ഇങ്ങനെ മൂന്നു ഗുണങ്ങളുണ്ട്. കാറ്റിന്നു രണ്ടു ഗുണമേയുള്ളൂ–ശബ്ദവും സ്പർശവും മാത്രം. നഭസ്സിന് ശബ്ദം മാത്രമേയുള്ളൂ. ഇങ്ങനെ അഞ്ചു മഹാഭൂതങ്ങളിൽ അഞ്ചുഗുണം ഈ ക്രമത്തിൽ നില്ക്കുന്നു. സർവ്വഭൂതങ്ങളിലും ഭൂതജാലം ഇവയിൽ നില്ക്കുന്നു. സാമ്യം ഉണ്ടായാൽ അവ അന്യോന്യം ബാധ ചെയ്യുകയില്ല. എപ്പോഴാണോ പരസ്പരം വിഷമസ്ഥിതിയിൽ നില്ക്കുന്നത് അപ്പോൾ ദേഹി ഉണ്ടാകുന്നു. അങ്ങനെയില്ലെങ്കിൽ ഉണ്ടാകയുമില്ല. ക്രമപ്രകാരം ഉണ്ടാവുകയും ക്രമപ്രകാരം നശിക്കുകയും ചെയ്യും. അവയൊക്കെ അപരിമേയങ്ങളാണ്. അവയുടെ രൂപം ഐശ്വര്യവുമാണ്. പാഞ്ചഭൗതികധാതുക്കൾ അതാതിടം കാണുന്നുണ്ട്. അവറ്റിനു തർക്കവഴി മാനുഷ്യപ്രമാണം കാണുന്നു. ഒത്തുകൂടാത്ത ഭാവങ്ങൾ തക്ക യുക്തിയാൽ സാധിക്കാം. പ്രകൃതിക്കും മേലെയുള്ള അത് അചിന്ത്യത്തിന്റെ ലക്ഷണമാണ്.

ഞാൻ പറയുന്നതു സുദർശനദ്വീപിനെപ്പറ്റിയാണ്. ചുറ്റുമണ്ഡലമായ ഈ ദ്വീപു ചക്രത്തിന്റെ നിലയാണ്. നദീജലം ചേർന്ന കാറുപോലെയുള്ള കുന്നുകളും, പുരങ്ങളും, പല ജനപദങ്ങളും ചേർന്നതാണ്. പൂത്തും കായ്ച്ചും മാമരങ്ങളും, ധനധാന്യങ്ങളും ചേർന്നതും . ചുറ്റും ഉപ്പുവെള്ളമുള്ള സമുദ്രത്തോടുകൂടിയതുമാണ്. പുരുഷൻ, കണ്ണാടിയിൽ തന്റെ മുഖം കാണുന്നമാതിരി ഈ സുദർശനദ്വീപിനെ ചന്ദ്രമണ്ഡലത്തിൽ കാണുന്നു. രണ്ടംശത്തിൽ അശ്വത്ഥവും, രണ്ടംശത്തിൽ മഹാശശവും കാണാം. ഔഷധീസമൂഹം എല്ലാഭാഗത്തും ഇതിൽ ഒത്തുകിടക്കുന്നു. മറ്റുള്ള ഭാഗമൊക്കെ ജലമാണ്. എല്ലാം ഞാൻ സംക്ഷേപിച്ചാണു പറഞ്ഞത്. പിന്നെ പറയേണ്ടതും ചുരുക്കമായി പറയാം; കേട്ടാലും."

**6. ഭൂമ്യാദിപരിമാണവിവരണം –** ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ, നീ സുദർശനദ്വീപിന്റെ കാര്യം സംക്ഷേപിച്ചു പറഞ്ഞത് ഞാൻ കേട്ടു. നീ സർവ്വതത്ത്വജ്ഞനാണല്ലോ. എല്ലാം ഞാൻ വിസ്തരിച്ചു കേൾക്കുവാൻ ആഗ്രഹിക്കുന്നു. ശശം എന്നുപറയുന്ന ഭാഗത്ത് എത്രത്തോളം ഭൂമി ഭാഗമുണ്ടെന്നും അശ്വത്ഥം എന്നു പറയുന്ന ഭാഗത്ത് എത്രത്തോളം ഭൂമിയുണ്ടെന്നും അതിന്റെ അളവും മറ്റും നീ പറയൂ."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജാവു ചോദിച്ചപ്പോൾ സഞ്ജയൻ അതിന്നു മറുപടി പറഞ്ഞു."

സഞ്ജയൻ പറഞ്ഞു: "കിഴക്കുഭാഗത്ത് നീണ്ടുകിടക്കുന്ന ആറു പർവ്വതങ്ങളെ വർഷപർവ്വതങ്ങൾ എന്നു പറയും. അവ കിഴക്കുപടിഞ്ഞാറായി രണ്ടുഭാഗത്തും കടലിനോടു മുട്ടിക്കിടക്കുന്നവയാണ്. ഹിമവാൻ, ഹേമകൂടം, പർവ്വതോത്തമമായ നിഷധം, വൈഡൂര്യമയമായ നീലപർവ്വതം, ശശിസന്നിഭമായ ശ്വേതം, സർവ്വധാതുക്കളും ചേർന്ന ശൃംഗവാൻ പർവ്വതം. ഈ പർവ്വതങ്ങളെല്ലാം സിദ്ധചാരണസേവ്യങ്ങളാണ്. ഇവയ്ക്കിടയ്ക്കു കിടക്കുന്ന ഭൂമി വളരെ യോജന വിസ്താരമുള്ളതാണ്. അതിലെ പുണ്യമായ നാട്ടിൻപുറങ്ങൾ വർഷങ്ങൾ എന്നപേരിൽ അറിയപ്പെടുന്നു. അവിടെ നാനാതരത്തിലുള്ള സത്വങ്ങൾ അധിവസിക്കുന്നു. ഇത് ഭാരതവർഷമാണ്. പിന്നെ ഹൈമവതം. ഹേമകൂടം കഴിഞ്ഞാൽ ഹരിവർഷം. അത് നീലശൈലത്തിന്നു തെക്കും നിഷധത്തിന്റെ വടക്കുമായി സ്ഥിതിചെയ്യുന്നു. കിഴക്കോട്ടു നീണ്ടുകിടക്കുന്ന മാല്യവാൻപർവ്വതത്തിന്റെ അപ്പുറമാണ് ഗന്ധമാദനപർവ്വതം. അതിന്നുപരിമണ്ഡലത്തിലായിട്ടാണ് മേരുപ്പൊൻകുന്നു നില്ക്കുന്നത്. അരുണനായ ആദിത്യനെപ്പോലെയും പുകയറ്റ അഗ്നിപോലെയും അതു പ്രശോഭിക്കുന്നു. അതിന്റെ ഉയരം എൺപത്തിനാലായിരം യോജനയാണ്. കീഴോട്ടുമുണ്ട് അത്രതന്നെ ദൈർഘ്യം. മേലും കീഴും വിലങ്ങും ഈ ലോകം തിങ്ങി അതു നില്ക്കുന്നു. അതിന്നു ചുറ്റുമായിട്ടാണ് ഈ നാലു ദ്വീപുകളും നില്ക്കുന്നത്. ഭദ്രാശ്വം, കേതുമാലം, ഈ ജംബുദ്വീപ്. പിന്നെ പുണ്യജനാശ്രയമായ ഉത്തരകുരുസ്ഥാനം. ഇവയാണ് ആ നാലുദ്വീപുകൾ. ഒരിക്കൽ ഗരുഡപുത്രനായ സുമുഖൻ എന്നുപേരായ പക്ഷി സ്വർണ്ണനിറത്തിലുള്ള കാക്കക്കൂട്ടങ്ങളെക്കണ്ട് ഇങ്ങനെ വിചാരിച്ചു: 'ഈ മേരുശ്രേഷ്ഠം, മദ്ധ്യം, നീചം എന്നിങ്ങനെ മൂന്നുവകുപ്പായി പക്ഷികളെ വേർതിരിച്ചു കാണിക്കുന്നില്ല. നീചനായ കാക്കയ്ക്കു സ്വർണ്ണനിറം മേരു നല്കുന്നു. ഇങ്ങനെ വിവരക്കേട് ഈ മേരു കാണിക്കുന്നതുകൊണ്ട് ഞാൻ ഈ മേരുപർവ്വതത്തെ കൈവിടുകയാണ്.' ഈ മേരുവിന്നു ചുറ്റുമായി ജ്യോതിശ്രേഷ്ഠനായ അർക്കൻ സഞ്ചരിക്കുന്നു. താരങ്ങളോടുകൂടി ചന്ദ്രനും വായുദേവനും ഈ പർവ്വതത്തെ നിത്യവും വലംവെക്കുന്നു. ആ പർവ്വതം ദിവ്യമായ പുഷ്പങ്ങളും കായ്കളും ചേർന്ന് പരിഷ്കൃതമായ സ്വർണ്ണഗൃഹങ്ങളോടുകൂടെ പ്രശോഭിക്കുന്നു. അതിലാണല്ലോ ദേവഗന്ധർവ്വരാക്ഷസന്മാർ അപ്സരസ്ത്രീകളോടുകൂടി നിത്യവും ക്രീഡിക്കുന്നത്. അതിൽത്തന്നെയാണ് ബ്രഹ്മനും രുദ്രനും ശക്രനും ചേർന്ന് നാനാദക്ഷിണാഢ്യമായ യജ്ഞങ്ങൾ കഴിക്കുന്നത്. നാരദൻ. തുംബുരു, വിശ്വാവസു, ഹാഹാ, ഹൂഹൂ എന്നിവർ സുരശ്രേഷ്ഠന്മാരെ നാനാസ്തവങ്ങൾകൊണ്ടു വാഴ്ത്തുന്നതും ഇവിടെയാണ്. മഹാത്മാക്കളായ സപ്തർഷികളും പ്രജാപതിയായ കശ്യപനും അവിടെയെത്തും വാവുകൾതോറും. അവർ അങ്ങയ്ക്കു ശുഭം നല്കും. അതിന്റെ മുകളിലാണ് ശുക്രൻ ദൈത്യരോടുകൂടി വസിക്കുന്നത്. അതിന്നു തെക്കാണ് രത്നങ്ങൾ നിറഞ്ഞ രത്നാദ്രികൾ. കുബേരൻ, വരുണൻ എന്നിവർ നാലാമത്തെ അംശം ഏല്ക്കുന്നത് അവിടെയാണ്. അതിൽനിന്നു പതിനാറിൽ ഒരു അംശം മനുഷ്യർക്കും നല്കുന്നു. അതിന്റെ വടക്കുഭാഗത്തായി സർവ്വർത്തുക്കളിലും പുഷ്പങ്ങൾ നിറഞ്ഞതും പാറപ്പുറത്തു കർണ്ണികാരമരങ്ങൾ നിറഞ്ഞതുമായ ശുഭമായ വനമുണ്ട്. അവിടെ സാക്ഷാൽ പശുപതിയായ ഭൂതഭാവനൻ സർവ്വഭൂതങ്ങളോടും ചേർന്ന് ഗൗരിയോടുകൂടി രമിക്കുന്നു. അടിക്കെത്തുന്ന വിധം കർണ്ണികാരമാലയണിഞ്ഞവനും മൂന്ന് അർക്കന്മാർപോലെ മൂന്നു നേത്രങ്ങൾ പ്രകാശിക്കുന്നവനുമായ ശിവൻ അവിടെ വസിക്കുന്നു. അവിടെയിരുന്നു സിദ്ധന്മാർ അവനെ സ്തുതിക്കുന്നു. അവർക്കു പശുപതിയെ കാണാം. എന്നാൽ ദുർവൃത്തന്മാർക്ക് ഒരിക്കലും ആ മഹാത്മാവിനെ കാണുവാൻ കഴിയുകയില്ല.

ആ ശൈലശൃംഗത്തിൽനിന്നു ഗംഗാക്ഷീരധാര വിശ്വം വ്യാപിക്കുമാറ് അന്തമില്ലാത്ത ഇടിമുഴക്കംപോലെ ഗംഭീരമായ സ്വരത്തിൽ ചാടുന്നു. പുണ്യയായ ഭാഗീരഥീനദി, ജനസേവ്യയായ ഗംഗ, ശക്തിയോടെ ചന്ദ്രഹ്രദത്തിലേക്കാണു ചാടുന്നത്. ആ പുണ്യനദിയുണ്ടാക്കിയതാണ് ആഴിപോലെ അഗാധമായ ആ ചന്ദ്രഹ്രദം. ആ ഗംഗാനദിയുടെ ജലപാതം താങ്ങുവാൻ അദ്രികൾക്കുകൂടി അസാദ്ധ്യമാണ്. നൂറായിരം സംവത്സരകാലം ആ ജലപാതത്തെ പിനാകി തന്റെ ശിരസ്സാൽ താങ്ങിനിന്നു.

അവിടെ സ്വർണ്ണനിറത്തിൽ പുരുഷന്മാരും അപ്സരസ്സുകൾപോലെ സ്ത്രീകളും ആരോഗ്യത്തോടുകൂടി അല്ലലില്ലാതെ വളരെ സന്തോഷമായി നിത്യവും ശോഭിച്ചു. ഉരുക്കിയ പൊന്നിന്റെ നിറത്തിൽ അവിടെ മനുഷ്യർ ശോഭിക്കും. ഗന്ധമാദനശൃംഗത്തിൽ രാക്ഷസരോടുകൂടിയ കുബേരൻ, ഗുഹ്യകന്മാ

രുടെ അധിപൻ, അപ്സരസ്ത്രീകളോടുകൂടി അവി ടെ മോദിക്കുന്നു. ഗന്ധമാദനത്തിന്റെ പാർശ്വത്തിൽ വേറേയും ചെറുകുന്നുകളുണ്ട്. ആ കുന്നുകളിൽ പതിനോരായിരം വർഷം ആയുസ്സുള്ളവരും, തേജോബലമുള്ളവരും, നിത്യഹൃഷ്ടന്മാരുമായ മർത്ത്യന്മാരുണ്ട്. പെണ്ണുങ്ങളൊക്കെ കണ്ടാൽ നല്ല ചന്തമുള്ളവരും ഉല്പലനിറത്തോടുകൂടിയവരുമാണ്.

നീലപർവ്വതത്തിന്നപ്പുറം ശ്വേതപർവ്വതമാണ്. ശ്വേതപർവ്വതത്തിന്റെ അപ്പുറത്തു ഹൈമപർവ്വതമാണ്. ഐരാവതം എന്ന വർഷഭാഗം നാനാ നാട്ടിൻപുറത്തോടുകൂടി ധനുഷ്കോടിവരെ, തെക്കും വടക്കുമായി ഇങ്ങനെ രണ്ടു 'വർഷ'ങ്ങളായി കിടക്കുന്നു. ഇളാവൃതം നടുവിലാണ്, ഇങ്ങനെ അഞ്ചുവർഷങ്ങളാണ്.

വടക്കോട്ടുവടക്കോട്ട് വർഷങ്ങൾ ഉത്തരോത്തരം ഗുണം കൂടിക്കൂടി കാണാം. ആയുസ്സ്, ഉയരം, ആരോഗ്യം, ധർമ്മകാമാർത്ഥവൃത്തികൾ, ഇവ വടക്കോട്ടുവടക്കോട്ട് ഭൂതജാലങ്ങളിൽ വർദ്ധിച്ചുകാണാം.

രാജാവേ, ഇപ്രകാരമാണ് പർവ്വതാഞ്ചിതയായ ഭൂമി. ഹേമകൂടം ശ്രേഷ്ഠമായ കൈലാസം എന്ന പർവ്വതമാണ്. അവിടെ നരവാഹനനായ കുബേരൻ ഗുഹ്യകന്മാരോടുകൂടി സന്തോഷത്തോടെ വസിക്കുന്നു.

കൈലാസത്തിന്റെ വടക്കുഭാഗത്തായി മൈനാകപർവ്വതത്തിന്റെ അടുത്ത് ഹിരണ്യശൃംഗം എന്ന ദിവ്യമായ മണിമയപർവ്വതമുണ്ട്. അതിന്നടുത്തു ശുഭ്രവും ദിവ്യവുമായ പൊന്മണലുള്ള സ്ഥലമുണ്ട്. അതിലാണ് പ്രസിദ്ധമായ ബിന്ദുസരസ്സ്. അവിടെയാണ് ഭഗീരഥൻ ഭാഗീരഥിയായ ഗംഗയെക്കണ്ട് വളരെനാൾ വസിച്ചത്. രത്നയൂപങ്ങളും, സ്വർണ്ണചൈത്യജാലങ്ങളും അതിൽ ഉണ്ട്. അവിടെ യജ്ഞം ചെയ്തിട്ടാണ് ഇന്ദ്രൻ സിദ്ധിനേടി പ്രസിദ്ധനായത്. അവിടെ സർവ്വലോകസ്രഷ്ടാവും സനാതനനുമായ ഭൂതേശൻ സർവ്വഭൂതങ്ങളോടുകൂടി തിഗ്മകാന്തിയെ ഉപാസിക്കുന്നു. നരനാരായണന്മാർ, ബ്രഹ്മാവ്, മനു, സ്ഥാണു എന്നീ അഞ്ചുപേർ ആയിരം യുഗങ്ങൾ എത്തുന്ന സമയത്ത് ഇവിടെ പതിവായി യജ്ഞം നടത്താറുണ്ട്. അവിടെയാണു ത്രിപഥഗ ദിവ്യയായി ഉന്നം ഉറച്ച് ബ്രഹ്മലോകത്തുനിന്ന് അവതരിച്ച് ഏഴായി പിരിയുന്നത്. വസ്വൗകസാര, നളിനി, സരസ്വതി, ജംബൂനദി, സീത, ഗംഗ, സിന്ധു ഇങ്ങനെ ഏഴായിട്ടാണ് ആ ദിവ്യനദി പിരിഞ്ഞത്. ഇത് അചിന്ത്യവും ദിവ്യകല്പവുമായ ഈശ്വരന്റെ വിധാനമാകുന്നു. ഇടയ്ക്കു കണ്ടും കാണാതേയുമാണ് സരസ്വതീനദി. ഇവയാണ് മൂന്നുപാരിലും പുകഴ്ന്ന ഏഴു ഗംഗകൾ.

ഹിമാദ്രിയിൽ ആശരന്മാരും, ഹേമകൂടത്തിൽ ഗുഹ്യകന്മാരും, ഗോകർണ്ണാശ്രമഭൂമിയിലും നിഷധത്തിലും സർപ്പങ്ങളും നാഗങ്ങളും വസിക്കുന്നു. എല്ലാ ദേവാസുരന്മാർക്കും അധിവാസസ്ഥാനം ശ്വേതപർവ്വതമാണ്. നിഷധത്തിൽ ഗന്ധർവ്വന്മാരും, നീലപർവ്വതത്തിൽ ബ്രഹ്മർഷിമാരും വസിക്കുന്നു. ശൃംഗവാനിൽ ദേവന്മാർ മാത്രം സഞ്ചരിക്കുന്നു.

ഇപ്രകാരം വെവ്വേറെ ഏഴു വർഷത്തിലും ഗതികിട്ടിയവരായ ഭൂതജാലങ്ങൾ ദൃഢമായി കുടികൊള്ളുകയാണ്. അവരുടെ ദിവ്യമായ മാനുഷ ഋദ്ധി വളരെയേറെ കാണുന്നു. അവയൊക്കെ പറഞ്ഞവസാനിപ്പിക്കുവാനും കേട്ടു ധരിക്കുവാനും പ്രയാസമാണ്.

രാജാവേ, ഭവാൻ ശശാകൃതിയെപ്പറ്റി ചോദിക്കുകയുണ്ടായല്ലോ. ശശപാർശ്വത്ത് തെക്കും വടക്കുമായി രണ്ടുവർഷമുണ്ട്. കർണ്ണങ്ങൾപോലെ ഒന്ന് നാഗദ്വീപും മറ്റേത് കാശ്യപദ്വീപുമാണ്. താമ്രപർണ്ണശിലമായ ശോഭയുള്ള മലയപർവ്വതത്തിൽ കയറിയാൽ ശശത്തിൽപ്പെട്ട രണ്ടാമത്തെ ദ്വീപു കാണുവാൻ കഴിയും."

**7. മാല്യവദ്വർണ്ണനം** – ധൃതരാഷ്ട്രൻ പറഞ്ഞു: "സഞ്ജയാ! മേരുവിന്റെ വടക്കുഭാഗത്തെപ്പറ്റി എല്ലാം ആദ്യമായി പറയുക. പിന്നെ മാല്യവാൻമലയെപ്പറ്റിയും കേൾക്കുവാൻ ആഗ്രഹമുണ്ട്."

സഞ്ജയൻ പറഞ്ഞു: "നീലശൈലത്തിന്റെ തെക്ക് മേരുവിന്റെ വടക്കു കിടക്കുന്ന സ്ഥലമാണ് പുണ്യമായ ഉത്തരകുരു. സിദ്ധന്മാർ ആ പ്രദേശത്തെ ആദരിക്കുന്നു. അവിടെ കായ്കളിൽ തേനുള്ളതും, എല്ലായ്പോഴും പൂക്കുന്നതും, കായ്ക്കുന്നതുമായ വൃക്ഷങ്ങൾ ഉണ്ട്. മണമേറുന്ന പൂവുകളും, സ്വാദുകൂടുന്ന കായ്കളും അവിടെയുണ്ട്. ആഗ്രഹംപോലെ കായ്ക്കുന്ന വൃക്ഷങ്ങളുമവിടെയുണ്ട്. ക്ഷീരങ്ങളുള്ള വൃക്ഷങ്ങളുമുണ്ട് അവിടെ. ക്ഷീരം ചുരത്തുന്നപോലെ രസമുള്ളതും, അമൃതതുല്യവുമായ അതിന്റെ നീരു കുടിക്കുന്നു. ആ വൃക്ഷങ്ങളുടെ കായ്കളിൽ വസ്ത്രങ്ങളും ആഭരണങ്ങളും ഉണ്ടാകുന്നു. അവിടത്തെ മണ്ണു സ്വർണ്ണപ്പൊടിയാണ്. എല്ലായിടവും രത്നം വിളഞ്ഞുകിടക്കുന്നതു കാണാം. മണിരത്നങ്ങളാൽ ശോഭിക്കുന്നതും, വൈർവൈഡൂര്യശോഭയുള്ളതുമായ ഭൂഭാഗം പത്മരാഗസമമായി ശോഭിക്കുന്നു. എല്ലാ ഋതുക്കളിലും സുഖമാണവിടെ. ചേറു ലേശമില്ലാത്ത ശുഭമായ പൊയ്കകൾ കൗതുകത്തോടെ കാണാം. ദേവലോകത്തിൽനിന്ന് ഭ്രഷ്ടരായ ആത്മാക്കൾ അവിടെ മനുഷ്യരായി പിറക്കുന്നു. ശുക്ലാഭിജാത്യസമ്പന്നരാണ് എല്ലാവരും. എല്ലാവരും പ്രിയദർശനരാണ്. അവിടെ ജനിക്കുന്ന സ്ത്രീകളും മിഥുനങ്ങളുമെല്ലാം അപ്സരസ്സുകൾപോലെയാണ്. അമൃതിന്നു തുല്യമായ ക്ഷീരവൃക്ഷത്തിന്റെ ക്ഷീരം അവർ പാനംചെയ്യുന്നു. കാലേ തന്നെ ദമ്പതിമാർ ഉണ്ടാവുകയും ഒന്നിച്ചുവളരുകയും ചെയ്യുന്നു. എല്ലാവരും തുല്യരൂപഗുണസമ്പന്നരായിരിക്കും. അനുരൂപരായ ദമ്പതിമാർ ചക്രവാകങ്ങളെപ്പോലെ പരസ്പരം സ്നേഹിച്ചു ജീവിക്കുന്നു. ആ ലോകത്തിൽ വസിക്കുന്നവർ രോഗഹീനന്മാരും, ദുഃഖഹീനന്മാരുമാണ്. എന്നും സന്തോഷത്തോടെ വാഴുന്നു. അവരുടെ ആയുസ്സ് പതിനായിരവും പത്തുനൂറ്റാണ്ടുമാണ്. അത്രകാലവും അവർ വേർപിരിയാതെ ജീവിക്കും. അവിടെ ഭാരുണ്ഡപ്പക്ഷികൾ എന്ന ഒരു തരം പക്ഷികളുണ്ട്. വളരെ ശക്തിയുള്ളവയും, കടുത്ത കൊക്കുള്ളവയുമാണ്. അവിടെയുള്ളവർ ചത്താൽ ഈ പക്ഷികൾ എടുത്തുകൊണ്ടുപോയി അവരുടെ ഗുഹകളിൽ വെച്ചുതിന്നും.

രാജാവേ, ഇങ്ങനെയൊക്കെയാണ് ഉത്തരകുരുസ്ഥലത്തെ വൃത്താന്തങ്ങൾ. ഇനി മേരുവിന്റെ കിഴക്ക് എങ്ങനെയൊക്കെയാണെന്ന് ഞാൻ ഉള്ളമാതിരിതന്നെ പറയാം. ആ ഭദ്രാശ്വത്തിന്നു മുഖ്യമായിട്ടുള്ളത് ഭദ്രസാലവനമാണ്. അതിൽ കാലാമ്രമെന്നു പേരായ ഒരു മരമാണ് മുഖ്യമായത്. ആ മരം നിത്യവും പൂക്കുകയും കായ്ക്കുകയും ചെയ്യുന്നു. ആ മരം ഒരു യോജന പൊക്കത്തിൽ വളർന്ന് സിദ്ധചാരണസേവ്യമായി ലസിക്കുന്നു. ആ നാട്ടിൽ വെളുത്ത മനുഷ്യരേയുള്ളൂ. നല്ല തേജസ്സും, ബലവും അവർക്കുണ്ട്. പെണ്ണുങ്ങളൊക്കെ ആമ്പലിന്റെ നിറമാണ്. എല്ലാവരും നല്ല അഴകുള്ളവരാണ്. കാന്തികൊണ്ടു തിങ്കൾ, നിറം കൊണ്ടു തിങ്കൾ, മുഖം വെള്ളത്തിങ്കൾതന്നെ. ദേഹം തിങ്കൾപോലെ കുളുർത്തത്. എല്ലാവരും അഴകൊഴുകുന്ന ദേഹകാന്തിയുള്ളവർ. എല്ലാവർക്കുമറിയാം പാട്ടും കൂത്തും. അവർക്ക് ആയുസ്സ് പതിനായിരം വർഷമാണ്. കാലാമ്രച്ചാറു കുടിച്ച് അവർ നിത്യയൗവനയുക്തരായി ജീവിക്കുന്നു.

നീലശൈലത്തിന്നു തെക്ക്, നിഷധത്തിന്നു വടക്കുഭാഗത്തായി സുദർശനം എന്ന സ്ഥലമാണ്. അവിടെ ജംബുവൃക്ഷം നില്ക്കുന്നുണ്ട്. ആ വൃക്ഷത്തിന്നു നാശമില്ല. ഇഷ്ടംപോലെ കായ്ക്കുന്ന കായ്കളുള്ള ആ വൃക്ഷത്തെ സിദ്ധചാരണന്മാർ സേവിക്കുന്നു. അതിൽ പ്രസിദ്ധമായ ഈ പേരാൽ മൂലം ആ ദ്വീപിന്നു ജംബുദ്വീപ് എന്നു പേരുണ്ടായി. ആയിരത്തി ഒരുനൂറു യോജന ഉയർന്ന ഈ വൃക്ഷം ആകാശംമുട്ടി നില്ക്കുന്നു. ആയിരത്തി ഒരുനൂറ്റിപ്പതിനഞ്ചുമുഴം നീളമുള്ളതാണ് പഴുത്തു വിള്ളുന്ന ആ വൃക്ഷത്തിന്റെ കായ. അവ ഞെട്ടറ്റ് അത്യുന്നതമായ ശിഖരത്തിൽനിന്നു ഭൂമിയിൽ പതിക്കുമ്പോൾ ഭയങ്കരമായ ശബ്ദമുണ്ടാകും. വെള്ളനിറത്തിൽ നീര് ഒലിപ്പിക്കുകയും ചെയ്യും. ആ ജംബുവിന്റെ കായിൽനിന്ന് ഒഴുകുന്ന ജലം പുഴയായിത്തീർന്ന് അതു മേരുവിനെ വലംവെച്ച് ഉത്തരകുരുരാജ്യത്തു ചെന്നെത്തു

ന്നു. അവിടെയുള്ളവർ ആ നദിയിലെ ജലം കുടിച്ച് മനഃശാന്തി കൊള്ളുന്നു. ദാഹം ഒരു കാലത്തും അവർക്കുണ്ടാകാറില്ല. ആ കായയുടെ ജലം കുടിച്ചവരെ ഒരിക്കലും ജര ബാധിക്കുകയില്ല. അവിടെ ദേവഭൂഷണമായ കാഞ്ചനം ജാംബൂനദം എന്നപേരിൽ അറിയപ്പെടുന്നു. അത് ഇന്ദ്രഗോപക്കല്ലുപോലെ പ്രശോഭിക്കുന്നു. അവിടത്തെ മനുഷ്യർ ബാലസൂര്യന്റെ വർണ്ണത്തിലുള്ളവരാകുന്നു.

മാല്യവാന്റെ ശൃംഗത്തിൽ എപ്പോഴും അഗ്നി ജ്വലിക്കുന്നതായിക്കാണാം. ആ അഗ്നി സംവർത്തകൻ എന്ന കാലാഗ്നിയാണ്. മാല്യവാന്റെ ശൃംഗത്തിൽ മുമ്പു ക്ഷുദ്രമായ അദ്രിജാലമായിരുന്നു. പതിനോരായിരം യോജനയാണ് മാല്യവാന്റെ വിസ്താരം. സ്വർണ്ണവർണ്ണത്തിൽ അവിടെ മനുഷ്യർ ഉണ്ടാകുന്നു. ബ്രഹ്മലോകഭ്രഷ്ടരാണ് അവർ. എല്ലാവരും സജ്ജനങ്ങളും, സാധുക്കളുമാണ്. ഊർദ്ധ്വരേതസ്സുകളായ അവർ അവിടെ ഘോരമായ തപസ്സുചെയ്യുന്നു. ഭൂതങ്ങളെ സംരക്ഷിക്കുവാൻ അവർ സൂര്യനിൽ പ്രവേശിക്കുന്നു. അറുപതിനായിരം താപസികന്മാർ സൂര്യന്റെ ചുടുതട്ടി ചന്ദ്രമണ്ഡലത്തിൽ എത്തുന്നു."

**8. ധൃതരാഷ്ട്രവാക്യം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, വർഷങ്ങൾ, ശൈലങ്ങൾ ഇവയുടെ പേരുകളും, ശൈലവാസികളുടെ പേരും മറ്റും കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

സഞ്ജയൻ പറഞ്ഞു: "ശ്വേതശൈലത്തിന്നു തെക്ക് നിഷധത്തിന്റെ വടക്കുഭാഗത്തു കിടക്കുന്ന വർഷത്തിന്നു രമണകമെന്നാണു പേര്. ഇതിൽ ജനിക്കുന്ന ജനങ്ങളെല്ലാവരും ശുക്ലാഭിജാത്യസമ്പന്നരും, പ്രിയദർശനന്മാരുമാണ്. അവിടെയുള്ളവർ ശത്രുക്കൾ ഇല്ലാത്തവരായും തീരുന്നു. പതിനായിരത്തി ഒരുനൂറ്റിപ്പതിനഞ്ചു വർഷമാണ് അവരുടെ ആയുസ്സ്. അവരെല്ലാവരും നിത്യസന്തുഷ്ടരായി ജീവിക്കുന്നു.

നീലശൈലത്തിന്നു തെക്കും നിഷധത്തിന്നു വടക്കുമായി കിടക്കുന്ന വർഷത്തിന്റെ പേര് ഹിരണ്മയം എന്നാണ്. അതിൽക്കൂടി ഒഴുകുന്ന നദിയാണ് ഹിരണ്വതി. അതിലാണ് പക്ഷിരാജാവായ ഖഗോത്തമൻ വസിക്കുന്നത്. യക്ഷാനുഗന്മാരും ധനികന്മാരും ചാരുദർശനന്മാരുമായ ജനങ്ങൾ അവിടെ വസിക്കുന്നു. മഹാബലന്മാരും സന്തുഷ്ടചിത്തരുമാണ് അവിടെയുള്ളവരെല്ലാം. പതിനായിരത്തി ഒരുനൂറ്റി പതിനഞ്ച് സംവത്സരം അവർ ജീവിച്ചിരിക്കുന്നു. വിചിത്രമായ മൂന്നു ശൃംഗങ്ങൾ ആ പർവ്വതത്തിന്നുണ്ട്. അതിൽ ഒന്ന് മണിമയവും, വേറെ ഒന്ന് പൊന്മയവും, പിന്നത്തേത് സർവ്വരത്നമയവുമാണ്. എല്ലാറ്റിലും അത്തരത്തിലുള്ള അനേകം ഭവനങ്ങളുണ്ട്. അതിൽ എന്നും സ്വയം പ്രഭാദേവിയെന്ന ശാണ്ഡിലി പാർക്കുന്നു. ശൃംഗവാന്റെ വടക്കായി കടൽവക്കത്ത് ഐരാവതം എന്ന വർഷം കിടക്കുന്നു. അതിന്ന് അപ്പുറത്താണ് ശൃംഗവത്തെന്ന വർഷം. അവിടെ സൂര്യൻ തപിക്കുകയില്ല. മാനുഷർ ഇവിടെ ക്ഷയിക്കുകയില്ല. നക്ഷത്രങ്ങളോടുകൂടി ഇവിടെ ഇന്ദു ജ്യോതിർമൂർത്തി വിളങ്ങുന്നു! പത്മകാന്തിയോടെ പത്മവർണ്ണത്തോടെ പത്മദളാക്ഷരായി, പത്മപത്രഗന്ധത്തോടുകൂടി അവിടെയുള്ളവർ വിളങ്ങുന്നു. ഇളക്കമറ്റ ഇഷ്ടഗന്ധരും, അഷ്ടികൂടാതെ ജീവിക്കുന്ന ജിതേന്ദ്രിയരുമായ അവർ തേജസ്സറ്റ് ദേവലോകഭ്രഷ്ടരായ കൂട്ടരാണ്. അവിടെ അധിവസിക്കുന്ന നരന്മാർ പതിമൂവായിരം സംവത്സരം ജീവിച്ചിരിക്കുന്നു.

ക്ഷീരോദം എന്ന സമുദ്രത്തിന്റെ വടക്കുഭാഗത്തായി വൈകുണ്ഠനായ പ്രഭു വാഴുന്നു. ഒരു സുവർണ്ണശകടത്തിലാണ് ഹരി വാഴുന്നത്. ബ്രഹ്മയുക്തവും, മനോജവവുമായ ആ യാനം എട്ടു ചക്രത്തോടുകൂടിയതാണ്. ജാംബൂനദാഞ്ചിതമായി തേജസ്സോടെ അഗ്നിനിറത്തിൽ അതു പ്രശോഭിക്കുന്നു. സർവ്വലോകപ്രഭുവും, വിഭുവുമായ ഹരി സംക്ഷേപവിസ്താരമൂർത്തിയാണ്. എല്ലാം ചെയ്യുന്നവനും, ചെയ്യിക്കുന്നവനുമാണ് അവൻ. ഭൂമി, വെള്ളം, നഭസ്സ്, വായു, തേജസ്സ് എന്നതെല്ലാം അവൻതന്നെയാണ്. അവൻ എല്ലാവർക്കും യജ്ഞമാകുന്നു. അവന്റെ മുഖം ഹുതാശനനാകുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സഞ്ജയൻ പറഞ്ഞു കൊടുത്തപ്പോൾ മഹാശയനായ ധൃതരാഷ്ട്രൻ തന്റെ മക്കളെപ്പറ്റി മനസ്സിൽ ചിന്തിക്കുവാൻ തുടങ്ങി. മഹാതേജസ്വിയായ ധൃതരാഷ്ട്രൻ ചിന്തിച്ച് ഇപ്രകാരം പറഞ്ഞു: 'സൂതപുത്രാ! തീർച്ചയായും കാലം ലോകത്തെ മുടിച്ചുവിടും. വീണ്ടും ഒക്കെയും കാലം സൃഷ്ടിക്കുകയും ചെയ്യും. ഒന്നും ശാശ്വതമായി നില്ക്കുന്നില്ല. നരനും നാരായണനും സർവ്വജ്ഞനും സർവ്വകൃത്തുമാണ്. ദേവന്മാർ, വൈകുണ്ഠൻ എന്നു പറയുന്നു; മനുഷ്യർ വിഷ്ണുവെന്നും പറയുന്നു."

**9. ഭാരതീയ നദീദേശാദികഥനം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഈ ഭാരതവർഷത്തിലാണല്ലോ ഇപ്പോൾ മഹാസൈന്യങ്ങൾ മൂർച്ഛിച്ചിരിക്കുന്നത്. അതിലാണല്ലോ മഹാദുരാഗ്രഹിയായ എന്റെ പുത്രൻ സുയോധനനും നില്ക്കുന്നത്. എന്നാൽ പാണ്ഡവന്മാരും അതിൽ ലോഭികളായിക്കാണുമ്പോൾ എന്റെ മനസ്സ് പതറിപ്പോകുന്നു. അതിന്റെ ശരിയായ കാര്യം ഹേ, സഞ്ജയാ! നീ പറയൂ. നീ ധീമാനല്ലേ?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഭവാൻ എന്റെ മൊഴി കേട്ടാലും! പാണ്ഡവന്മാർ ലോഭികളാണെന്ന് ഭവാൻ വിചാരിക്കുന്നുണ്ടെങ്കിൽ അത് അബദ്ധമാണ്. ലുബ്ധൻ ദുര്യോധനനാണ്. പിന്നെ ശകുനിയും, മറ്റു രാജാക്കന്മാരും ദുര്യോധനനെ സഹായിക്കുവാൻ വന്നുചേർന്നവരുണ്ടല്ലോ, അവരും ലുബ്ധരാണ്. തമ്മിൽ ഒട്ടും പൊറുക്കുവാൻ വയ്യാതെ യുദ്ധത്തിന്ന് സന്നദ്ധരായി നില്ക്കുന്ന ആ കൂട്ടരാണ് ലുബ്ധന്മാർ.

ഇനി ഭാരതവർഷത്തെക്കുറിച്ചു പറയാം. ഈ ഭാരതവർഷം ഇന്ദ്രന്നും, വൈവസ്വതമനുവിന്നും ഇഷ്ടപ്പെട്ട രാജ്യമാണ്. വൈന്യനായ പൃഥുവിന്നും, മാന്യനായ ഇക്ഷ്വാകുവിന്നും, യയാതിരാജാവിന്നും, അംബരീഷന്നും, മാന്ധാതാവിന്നും, നഹുഷന്നും, മുചുകുന്ദന്നും, ഔശീനരനായ ശിബിക്കും, ഋഷഭന്നും, ഐളന്നും, നൃഗരാജാവിന്നും, കുശികന്നും, ഗാഥിക്കും, സോമകന്നും ദിലീപന്നും മറ്റു ബലവാന്മാരായ ക്ഷത്രിയന്മാർക്കും മറ്റു പല മാന്യന്മാർക്കും ഹേ ഭാരതാ! ഈ ഭാരതം പ്രിയപ്പെട്ടതാണ്. ആ ഭാരതവർഷത്തെക്കുറിച്ച് ഞാൻ ഉള്ളവിധം വിവരിക്കാം. ഭവാൻ ചോദിച്ചതിന്നുള്ള ഉത്തരമാണ് ഞാൻ പറയുന്നത്. അതു ഭവാൻ മനസ്സുവെച്ചു കേട്ടാലും.

മഹേന്ദ്രം, മലയം, സഹ്യം, ശുക്തിമാൻ, ഋക്ഷവാൻ, വിന്ധ്യം, പാരിയാത്രം, ഈ പറഞ്ഞ ഏഴെണ്ണം ഭാരതത്തിലെ കുലപർവ്വതങ്ങളാണ്. അവയ്ക്കു ചുറ്റും അസംഖ്യം കുന്നുകളുണ്ട്. വിവരങ്ങൾ കൂടാതെ ഉറപ്പുള്ളതായ വിചിത്രമായ സാനുക്കൾ അവയ്ക്കുണ്ട്. അവയിൽ ആര്യന്മാരായ മ്ലേച്ഛന്മാർ വസിക്കുന്നു. നീർ കുടിക്കുന്നതിന്നു വളരെയധികം നദികളുണ്ട്. വിപുലയായ ഗംഗ, സിന്ധു, സരസ്വതി, ഗോദാവരി, നർമ്മദ, ബാഹുദ, ശതദ്രു, ചന്ദ്രഭാഗാ, യമുന, ദൃഷദ്വതി, വിപാശാ, വിപാപാ, സ്ഥൂലവാലുക, വേത്രവതി, കൃഷ്ണവേണി, ഇരാവതി, വിതസ്ത, പയോഷ്ണി, ദേവിക, വേദസ്മൃതാ, വേദവതി, ത്രിദിവായിക്ഷു, മാളവി, കരീഷിണി, ചിത്രവാഹ, ചിത്രസേന, ഗോമതി, ധൂതപാപ, ഗണ്ഡകാ, കൗശികീ, കൃത്യ, ത്രിദിവാ, നിചിതാ, ലോഹിതാരണി, രഹസ്യാ, ശതകുംഭാ, സരയൂ, ചർമ്മണ്വതി, വേത്രവതി, ഹസ്തിസോമ, ശരാവതി, ഭീമരഥി, പയോഷ്ണി, വേണ്ണ, കാവേരി, ചുളുക, വാണീ, ശതബലാ, നീവാര, മഹിത, സുപ്രയോഗ, പവിത്ര, കുണ്ഡലി, സിന്ധു, രാജനീ, പുരമാലിനി, പൂർവ്വാഭിരാമ, വീരാ, ഭീമയോഘവതി, പലാശിനീ, മഹേന്ദ്രാ, പാടലാവതി, കരീഷിണി, അസിക്ന, കുശചീര, മകരി, പ്രവരാ, മേന, ഹേമാ, ഘൃതവതി, പുരാവതി, അനുഷ്ണാ, ശൈബ്യ, കാപി, സദാനീരാധൃഷ്യ, ശിവാ, വീരവതി, സുവാസ്തു, വാസ്തു, ഗൗരീ, കമ്പനാ, ഹിരണ്വതി, വരാ, വീരകര, പഞ്ചമി, രഥചിത്രാ, ജ്യോതി, വിശ്വാമിത്ര, കപിഞ്ജല, ഉപേന്ദ്ര, ബഹുള, കുചീരാ, ...വിനദി,

പിഞ്ജല, തുംഗവേണ്ണ, വിദിശാ, കൃഷ്ണവേണ്ണ, താമ്രാ, കപില, സുവാമാ, ലഘുവേദാശ്വ, ഹരിശ്രാവ, മഹാപഗ, ശീഘ്ര, പിച്ഛില, ഭാരദ്വാജി, കൗശീകി, ശോണാ, ബാഹുദ, ചന്ദ്രമ, ദുർഗ്ഗ, ചിത്രശിലാ, ബ്രഹ്മവേദ്ധ്യ, ബൃഹദ്വതി, യവക്ഷ, രോഹി, ജാംബൂനദി, സുരസാ, തമസാ, ദാസീ, വസാമന്യ, വാരാണസി, നീലാ, ഘൃതവതി, പർണ്ണാസാ, മാനവി, വൃഷഭ, ഇവയും പിന്നെ വേറെയും മഹാനദികൾ ആകുന്നു. സദ, നിരാമയ, കൃഷ്ണ, മന്ദഗാ, മന്ദവാഹിനീ, ശ്രീബ്രാഹ്മണി, മഹാഗൗരി. ദുർഗ്ഗ, ചിത്രോപല, ചിത്രരഥ, മഞ്ജുളാ, അനംഗ, ശുക്തിമതി, പുഷ്പവേണി, ഉല്പലാവതി, ലോഹിത്യ, കരതോയാ, വൃഷകാ, കുമാരി, ഋഷികുല്യാ, മാരിഷാ, സരസ്വതി, സുപുണ്യ, മന്ദാകിനി, സർവ്വഗംഗ ഈ നദികളൊക്കെ വിശ്വമാതാക്കളാണ്. ഇവയ്ക്കുംപുറമേ, തെളിയാത്തതായ പുഴകൾ നൂറായിരം വേറെയുമുണ്ട്. ഈ സരിത്തുക്കളെയൊക്കെ ഞാൻ ഓർമ്മപോലെ പറഞ്ഞതാണ്.

ഇനി ജനങ്ങൾ അധിവസിക്കുന്ന രാജ്യങ്ങളെ പറയാം. കുരുപാഞ്ചാലം എന്ന നമ്മുടെ രാജ്യം, സാല്വം, മാദ്രേയം, ജാംഗലം, ശൂരസേനം, കലിംഗം, ബോധം, മാളവം, മത്സ്യം, കുശല്യം, കൗസല്യം, കുന്തി, കാന്തി, കോസലം, ചേദി, കുരൂഷം, ഭോജം, സിന്ധു, പുളിന്ദകം, ദശാർണ്ണം, മേകുലം, ഉല്ക്കലം, പാഞ്ചാലം, കൗശിജം, നൈകപൃഷ്ഠം, ധുരന്ധരം, ഗോധാ, മദ്രം, ഭുജംഗം, കാശി, പരകാശി, ജഠരം, കുകുരം, അവന്തി, ഗോമന്തം, മന്ദകം, ഷണ്ഡം, വിദർഭം, രൂപവാഹികം, അശ്മകം, പാണ്ഡുരാഷ്ട്രം, ഗോപരാഷ്ട്രം, കരീതി, അധിരാജ്യം, കുലാദ്യം, ഭല്ലം, വാരപാസ്യം, അപവാഹം, ചക്രം, ക്രാതി, ശകം, വിദേഹം, മഗധം, സ്വക്ഷം, മലജം, വിജയം, അംഗം, വംഗം, കലിംഗം, യകൃല്ലോമം, മല്ലം, സുദേഷ്ണം, പ്രഹ്ലാദം, മാഹികം, ശശികം, ബാൽഹീകം, വാടധാനം, ആഭീരം, കാലതോയകം, അപരാന്തം, പരാന്തം, പഹ്നവം, ചർമ്മമണ്ഡലം, അടവീശിഖരം, മേരുഭൂതം, ഉപാവൃത്തം, അനുവൃത്തം, സ്വരാഷ്ട്രം, കേകയം, കുട്ടാപരാന്തം, മാഹേയം, കക്ഷം, സാമുദ്രം, നിഷ്കുടം, ആന്ധ്രം, അനുർഗ്ഗിരി, ബഹിർഗ്ഗിരി, അംഗം, മലജം, മഗധം, മാനവർജ്ജകം, ഉത്തരമഹി, പ്രാവൃഷേയം, ഭാർഗ്ഗവം, പുണ്ഡ്രഭാഗം, കിരാതം, യമുനം, ശകം, നിഷാദം, ആനർത്തം, നൈരൃതം, ദുർഗ്ഗാലം, പ്രതിമത്സ്യം, കുന്തളം, കോസലം, നീരഗ്രഹം, ശൂരസേനം, തിലഭാരം, മസീരം, മധുമാൻ, സുകന്ദകം, കാശ്മീരം, സിന്ധു, ഗാന്ധാരം, ദർശകം, അഭീസാരം, ഉലൂകം, ശൈബലം, ബഹുപാദ്യം, സുദാമാ, സുമല്ലികം, വദ്ധ്രം, കരീഷകം, കുവിന്ദം, ഉപത്യകം, വനായു, കുശബിന്ദു, കച്ഛം, ഗോപാലകക്ഷം, ജാംഗലം, കുരുവർണ്ണകം, കിരാതം, ബർബ്ബരം, വൈദേഹം, സിദ്ധം, താമ്രലിപ്തകം, ഔണ്ഡ്രം, പൗണ്ഡ്രം, സൈസിരിന്ധ്രം, പാർവ്വതീയം പിന്നെ, തെക്കുഭാഗത്തായി വേറെയും നാട്ടിൻപുറങ്ങളുണ്ട്. ദ്രമിഡം, കേരളം, പ്രാച്യം, വാനവാസികം, കർണ്ണാടകം, മഹിഷകം, വികല്പം, മൂഷകം, ത്ഡില്ലികം, കുന്തളം, സൗഹൃദം, നളകാനനം, കൗകുട്ടകം, ചോളം, കൊങ്കണം, മാളവം, സമംഗം, തരകം, കുകുരം, അംഗാരം, മാരിഷം, ധ്വജിനി, ത്രിഗർത്തം, സാല്വസേനി, വ്യൂഹം, കോകബകം, പ്രോഷ്ഠം, സമവേഗവശം, വിന്ധ്യം, ചുളികം, പുളിന്ദം, വല്ക്കലം, മാളവം, പല്ലവം, അമരവല്ലവം, കളിന്ദം, കാലദം, കുണ്ഡലം, വരടം, മൂഷകം, സ്തനബാലം, നീപം, ഘടസൃഞ്ജയം, അരിന്ദം, പാശിവാടം, തംഗണം, പരതംഗണം, ഉത്തരം ഇതിന്നുപുറമേ, മ്ലേച്ഛം, ക്രൂരം, യവനം, ചീനം, കാംബോജം ഇതിൽ മ്ലേച്ഛജാതികൾ ദാരുണവർഗ്ഗങ്ങളാകുന്നു. സകൃൽഗ്രാഹം, കുലത്ഥം, ഹൂണം, പാരസീകം, അപ്രകാരംതന്നെ രമണം, ചീനം, ദശമാലികം എന്നിവയും ക്ഷത്രിയോപനിവേശങ്ങളും വൈശ്യശൂദ്രകുലങ്ങളും ശൂദ്രാഭീരം, ദരദം, കാശ്മീരം, പശുരാജ്യം, ഖശീരം, അന്തചാരം, ഗിരിഗഹ്വരം, ആത്രേയം, ഭരദ്വാജം, അപ്രകാരംതന്നെ സ്തനപോഷികവും, പ്രോഷകം, കലിംഗം, കിരാതപ്രദേശങ്ങളും തോമരം, ഹംസമാർഗ്ഗം, കരഭഞ്ജകം ഇങ്ങനെ പല ജനപദങ്ങളും ഭാരതത്തിലുണ്ട്. ഇവ പ്രാച്യങ്ങളും ഉദീച്യങ്ങളുമായ രാജ്യങ്ങളാണ്. ഞാൻ എന്റെ ഓർമ്മപോലെ പറഞ്ഞതാണ് ഈ രാജ്യങ്ങൾ. ഗുണത്തിന്നും ശക്തിക്കുമൊത്ത വിധത്തിൽ സംരക്ഷിച്ചാൽ ഈ ഭൂമികൾ കാമധേനുവിനെപ്പോലെ നമുക്കു വേണ്ടതു ചുരത്തിത്തരും.

മഹാശൂരന്മാരും, ധർമ്മാർത്ഥകോവിദന്മാരുമായ രാജാക്കന്മാർ ഈ രാജ്യങ്ങളിൽ കൊതി വർദ്ധിച്ചു പടവെട്ടി ജീവൻ കളയുന്നു. ദേവന്മാരുടേയും മനുഷ്യരുടേയും കായങ്ങൾക്കൊക്കെ ആശ്രയം ഈ ഭൂമിയാണ്. മാംസത്തിന്നു നായ്ക്കൾ കടിപിടികൂട്ടുന്നതുപോലെ ഈ രാജ്യത്തിന്നുവേണ്ടി രാജാക്കന്മാർ പോരാടുന്നു. അവരുടെ ആഗ്രഹത്തിന്ന് ഒരിക്കലും ഒരു തൃപ്തിയും കാണുന്നില്ല. അതുകൊണ്ട് ലോകം മുഴുവൻ പിടിച്ചടക്കുവാൻ കുരുപാണ്ഡവന്മാർ പ്രയത്നിക്കുന്നു. അവർ അതിന്നുവേണ്ടി സാമവും ദാനവും ഭേദവും ദണ്ഡവും എന്ന നാലുപായങ്ങളും പ്രയോഗിക്കുന്നു. അച്ഛൻ, സഹോദരൻ, പുത്രൻ എന്നിവരെല്ലാം തമ്മിൽപ്പോരാടുന്നവരുടെ ദൃഷ്ടിയിൽ ഭൂമിതന്നെയാണ്."

**10. ആയുർന്നിരൂപണം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ! ഭവാൻ ഈ ഭാരതവർഷത്തിന്നും ഹൈമവതത്തിന്നും ഉള്ള ആയുസ്സിനേയും അവയുടെ ബലത്തേയും ശുഭാശുഭങ്ങളേയും ഭാവി, ഭൂതം, വർത്തമാനം, എന്നീ കാലങ്ങളോടു യോജിപ്പിച്ചു പറഞ്ഞാലും. അങ്ങനെതന്നെ ഹരിവർഷത്തെപ്പറ്റിയും പറഞ്ഞുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

സഞ്ജയൻ പറഞ്ഞു: "ഈ ഭാരതവർഷത്തിൽ യുഗങ്ങൾ നാലാണ്. കൃതം, ത്രേതം, ദ്വാപരം, കലി എന്നിവയാണ്. അവ ക്രമപ്രകാരമാണ് പറഞ്ഞത്. കൃതം മുതൽ കലിവരെ ഓരോന്നും കഴിഞ്ഞ് ഓരോന്നും വരുന്നു. കൃതയുഗകാലത്ത് നാലായിരം വർഷമാണ് ആയുസ്സ്. ത്രേതായുഗത്തിൽ ആയുസ്സ് മൂവായിരം വർഷമാണ്. ദ്വാപരയുഗത്തിൽ രണ്ടായിരം വർഷമാണ് ആയുസ്സ്. എന്നാൽ കലിയിൽ ഇത്രയാണെന്നു കൃത്യമായി പറയുവാൻ വയ്യ. ഗർഭത്തിലിരിക്കുമ്പോൾത്തന്നെ ചാവുന്നു. ചിലർ പിറന്നിട്ടും ചാവുന്നു. മഹാസത്വബലത്തോടും പ്രജ്ഞഗുണത്തോടുംകൂടിയവർ നൂറും ആയിരവും സന്താനങ്ങളെ ജനിപ്പിക്കും.

രാജാവേ, കൃതത്തിൽ ഉണ്ടായവർ വിത്തവാന്മാരും സുരൂപന്മാരുമായിത്തീരും. അങ്ങനെ ജനിച്ച തപസ്വികളായ മുനീശ്വരന്മാർ വീര്യവാന്മാരെ ജനിപ്പിക്കും. മഹോത്സാഹന്മാരും മഹാത്മാക്കളും സത്യവാന്മാരും ധാർമ്മികന്മാരും ചാരുരൂപന്മാരും വീര്യവാന്മാരും ധനുർദ്ധരന്മാരും പോരിൽ ശൂരന്മാരുമായ ക്ഷത്രിയർഷഭന്മാർ കൃതയുഗത്തിൽ ഉണ്ടാകും. ത്രേതായുഗത്തിൽ സകല ക്ഷത്രിയന്മാരും ചക്രവർത്തിമാരായി ഭവിക്കും. അവർ ആയുഷ്മാന്മാരും, മഹാവീര്യന്മാരും, പോരിൽ വില്ലാളിമുഖ്യന്മാരുമായി നല്ലവരായി നില്ക്കും. ദ്വാപരയിൽ എല്ലാ ജാതിക്കാരും പരസ്പരം ജയിക്കുവാൻ നോക്കും. അവർ വീര്യവും ഉത്സാഹവുമുള്ളവരും പരസ്പരം പോരാടി ജയിക്കുവാൻ കാംക്ഷിക്കുന്നവരുമാകും. എന്നാൽ കലികാലത്തുണ്ടാകുന്നവർ അല്പതേജസ്വികളും, ശുണ്ഠികൂടിയവരും, ലുബ്ധന്മാരും, ചതിയന്മാരുമായിത്തീരും. ഈർഷ്യ, മാനം, ക്രോധം, ചതി, അസൂയ ഇവയൊക്കെ മനുഷ്യർക്കു കലികാലത്ത് ഉണ്ടാകും. എന്നുതന്നെയല്ല, രാഗവും ലോഭവുമുണ്ടാകും. ദ്വാപരം മുതൽ ഗുണം ചുരുങ്ങിവരും. ഹരിവർഷത്തിലും ഹൈമവതത്തിലും ഗുണം കൂടുതലാണ്."

## ഭൂമിപർവ്വം

**11. ശാകദ്വീപവർണ്ണനം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ജംബൂഖണ്ഡത്തെപ്പറ്റി ഭവാൻ ശരിയായി പറഞ്ഞു. ഇനി അതിന്റെ വ്യാസത്തേയും, പരിമാണത്തേയുംപറ്റി ശരിയായി പറയുക. സമുദ്രത്തിന്റെ അളവും, സമഗ്രമായ ദർശനവും, ശാകദ്വീപ്, ശുകദ്വീപ് എന്നിവയേയും പറ്റി ഭവാൻ പറഞ്ഞാലും. പിന്നെ ശാല്മലീദ്വീപിനെപ്പറ്റിയും, ക്രൗഞ്ചദ്വീപിനെപ്പറ്റിയും, രാഹു, ചന്ദ്രൻ, അർക്കൻ എന്നിവയെപ്പറ്റിയും സവിസ്തരം പറഞ്ഞാലും."

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഈ ലോകത്തിൽ ധാരാളം ദ്വീപുകളുണ്ട്. ആദ്യമായി സപ്തദ്വീപുകളെപ്പറ്റിയും,

പിന്നെ ചന്ദ്രാർക്കഗ്രഹങ്ങളുടെ രൂപത്തെപ്പറ്റിയും പറയാം. പതിനായിരത്തി അറുന്നൂറു യോജനയാണ് ജംബുദ്വീപിന്റെ പർവ്വത മടക്കമുള്ള ,വിഷ്കംഭം. അതിന്റെ ഇരട്ടിയാണ് ഉപ്പുകടലിന്റെ വിഷ്കംഭം. നാനാ നാട്ടിൻപുറത്തോടുകൂടിയതും, മണിവിദ്രുമങ്ങളാൽ മനോഹരമായി കാണപ്പെടുന്നതും, നാനാ ധാതുക്കളോടുകൂടിയ പർവ്വതങ്ങൾ നിറഞ്ഞതും, സിദ്ധചാരണന്മാരോടുകൂടിയതും, സമുദ്രത്താൽ ചുറ്റപ്പെട്ടതുമാണ് ഈ ദ്വീപ്.

പിന്നെ ശാകദ്വീപിനെപ്പറ്റി പറയാം. ജംബുദ്വീപിന്റെ അളവിലും ഇരട്ടിയാണ് അതിന്റെ വ്യാസം. കടലിന്റെ അളവ് വളരെ വലുതാണ്. ക്ഷീരോദധി അതിന്നു ചുറ്റും ചുറ്റിനില്ക്കുന്നു. അവിടെ നാടൊക്കെ പുണ്യപ്രദേശമാണ്. അവിടത്തെ ജനങ്ങൾക്ക് മരണമില്ല, അവിടെ ദുർഭിക്ഷമില്ല. എല്ലാവരും തേജസ്സുള്ളവരും ക്ഷമാശാലികളുമാണ്. ശാകദ്വീപിന്റെ വിവരണമാണ് ഞാൻ ഈ പറഞ്ഞത്. ഇനി എന്തിനെപ്പറ്റിയാണു പറയേണ്ടത്?"

ധൃതരാഷ്ട്രൻ പറഞ്ഞു: "ശാകദ്വീപിന്റെ ചുരുക്കം ഭവാൻ ശരിക്കും പറഞ്ഞുവല്ലോ. ഇനി കുറച്ചുകൂടി വിസ്തരിച്ചു പറയൂ!"

സഞ്ജയൻ പറഞ്ഞു: "മുൻപറഞ്ഞ വിധത്തിൽ മണിമയമായ ഏഴുമലകൾ ശാകദ്വീപിലുണ്ട്. കടലും പുഴയും മറ്റുള്ളവയും ഞാൻ പറയാം. പുണ്യമായ ഗുണങ്ങൾ ചേർന്നതാണ് അതിലുള്ളതെല്ലാം. ദേവർഷികളും, ഗന്ധർവ്വന്മാരും അധിവസിക്കുന്ന അതിലെ പർവ്വതമാണ് മേരു. കിഴക്കു പടിഞ്ഞാറായി മലയമെന്ന പർവ്വതം നീണ്ടു കിടക്കുന്നു. അതിൽ എപ്പോഴും മേഘങ്ങൾ ഇളകി അതിന്റെ പ്രൗഢിയെ കാണിക്കുന്നു. അതിന്റെ അപ്പുറത്ത് ജലധാര എന്ന മഹാദ്രിയുണ്ട്. അതിൽനിന്ന് ഇന്ദ്രൻ മലയജലത്തെ സ്വീകരിക്കുന്നു. പിന്നെ ഇന്ദ്രൻ വർഷക്കാലത്ത് വർഷം തുടങ്ങുകയും ചെയ്യുന്നു. മഹാചലമായ രൈവതകം സ്ഥിരമായി നില്ക്കുന്നു. അതിൽ പിതാമഹന്റെ വിധിപ്രകാരം രേവതി നക്ഷത്രം ജ്വലിക്കുന്നു. വടക്കുഭാഗത്താണ് ശ്യാമം എന്ന പർവ്വതം. പുതിയ കാർമേഘങ്ങൾ ചേർന്നപോലെ പൊങ്ങി ശ്രീയോടുകൂടി ഉജ്ജ്വലമൂർത്തിയായി നില്ക്കുന്നു. അതിലെ ജനങ്ങൾ ശ്യാമനിറത്തിലുള്ളവരാണ്."

ധൃതരാഷ്ട്രൻ പറഞ്ഞു: "വലിയ ഒരു സംശയം എനിക്കുണ്ട്. എങ്ങനെയാണ് അവിടത്തെ ജനങ്ങൾ ശ്യാമവർണ്ണമായത്."

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഈ ദ്വീപിലൊക്കെ ഗൗരവും കൃഷ്ണവുമായ ശലഭങ്ങളും പക്ഷിവർഗ്ഗവുമാണ്. അവയൊക്കെ ശ്യാമമായതുകൊണ്ടാണ് ആ ഗിരിയും ശ്യാമമായത്. പിന്നെ മഹോദയം എന്ന ദുർഗ്ഗശൈലമാണ്. കേസരം എന്ന പ്രദേശത്തു കേസരമായ വായു വീശുന്നു. ഓരോ യോജനയാണ് ഇവയുടെ വ്യാസം. ഇവയിൽ ഏഴ് ഖണ്ഡങ്ങൾ ഉണ്ട്. മഹാമേരു, മഹാകാശം, ജലദം, കുമുദോത്തരം, ജലാധാരം, സുകുമാരം ഇവയാണ്. രേവതത്തിൽ കൗമാരം, ശ്യാമത്തിൽ മണികാഞ്ചനം, കേസരത്തിൽ മൗദാകി. ഇങ്ങനെയാണ് അവിടെ അധിവസിക്കുന്ന ജനങ്ങളെ അറിയുന്നത്. അതിന്റെ നടുവിലായി ജംബൂദ്വീപിന്റെ അളവിലുള്ള ഒരു മഹാവൃക്ഷമുണ്ട്. അതിന്നു ശാകമെന്നാണു പേര്. അതിന്റെ കീഴിലായി പ്രജകൾ സേവചെയ്യുന്നു. ആ നാടൊക്കെ പുണ്യമാണ്. അവിടെ ശിവനാണു പൂജയേല്ക്കുന്ന ദേവൻ. അവിടെ ദേവകളും സിദ്ധചാരണവർഗ്ഗവും ചെല്ലുന്നു. അവിടെയുള്ള നാലു ജാതിക്കാരും ധർമ്മനിഷ്ഠന്മാരാണ്. എല്ലാ ജാതിക്കാരും സ്വകർമ്മപരന്മാരായി സുഖമായി ജീവിക്കുന്നു. കള്ളന്മാർ അവിടെയില്ല. മരണില്ലാത്തവരാണ് എല്ലാവരും. ദീർഘായുഷ്മാന്മാരും ജരാമരണമില്ലാത്തവരുമാണ്. അവിടെ വർഷക്കാലത്തെ പുഴകൾപോലെ നാട്ടുകാർ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അവിടെ പുണ്യനദിയായ ഗംഗ പല മാർഗ്ഗമായി പ്രവഹിക്കുന്നുണ്ട്. സുകുമാരി, കുമാരീ, ശിതാശി, വേണിക, മഹാനദി, മണിജലാ, ചക്ഷുവർദ്ധനികാ എന്നിവയാണ് അവിടെ ഒഴുകുന്ന നദികൾ. എല്ലാം പുണ്യജലമൊഴുകുന്ന നദികളാണ്. അവിടെയുള്ള നൂറായിരം പുഴകളിലെ ജലം എടുത്ത് ഇന്ദ്രൻ പതിവായി വർഷം പൊഴിച്ചുകൊണ്ടിരിക്കുന്നു. അവയുടെ പേരും അളവുമൊക്കെ നിർണ്ണയിക്കുവാനും പറയുവാനും എളുപ്പമല്ല. അതിൽ നാലു നാട്ടിൻപുറങ്ങളുണ്ട് ജനാദൃതങ്ങളായിട്ട്. മൃഗം, മശകം, മാനസം, മന്ദഗം, എന്നാണ് അവയുടെ പേര്. സ്വകർമ്മനിഷ്ഠരായ ജനങ്ങൾ മൃഗത്തിൽ കൂടുതലുണ്ട്. മശകത്തിൽ അധിവസിക്കുന്നവർ കാമദായകന്മാരും ധാർമ്മികന്മാരുമായ ക്ഷത്രിയന്മാരാണ്. മാനസത്തിൽ വൈശ്യർ മാത്രമാണ് അധിവസിക്കുന്നത്. അവരെല്ലാം ശൂരന്മാരും ധർമ്മിഷ്ഠരുമാണ്. മന്ദഗത്തിൽ വസിക്കുന്നത് എല്ലായ്പോഴും ധർമ്മശീലന്മാരായ ശൂദ്രന്മാരാണ്. ആ നാട്ടിലൊന്നിലും രാജാവ് ഇല്ല. ദണ്ഡവും ദണ്ഡികന്മാരുമില്ല. സ്വധർമ്മംകൊണ്ട് ധർമ്മജ്ഞന്മാരായ അവർ പരസ്പരം രക്ഷിച്ചു ജീവിക്കുന്നു. ആ ദ്വീപിനെപ്പറ്റി ഇത്രമാത്രമേ പറയുവാൻ കഴിയൂ. മഹാഓജസ്സുനിറഞ്ഞ ശാകദ്വീപിന്റെ ചരിത്രമാണ് ഭവാൻ കേട്ടത്."

**12. ഉത്തരദ്വീപാദിസംസ്ഥാനവർണ്ണനം –** സഞ്ജയൻ പറഞ്ഞു: "ഇനി ഉത്തരദ്വീപുകളുടെ സ്ഥിതി പറയാം. അവിടെ ഒരു കടലിലെ ജലം നെയ്യാണ്. പിന്നെ അതിൽ വേറെ ഒരു കടലുണ്ട്. അതിലെ ജലം തയിരാണ്. പിന്നെ ഒരു സമുദ്രത്തിലെ ജലം മുഴുവൻ വിശേഷപ്പെട്ട മദ്യമാണ്. അതിൽ ഒരു കടലിൽമാത്രം ശുദ്ധജലമുണ്ട്. ഒന്നിനൊന്നുമേലെമേലെയാണ് ദ്വീപുകളുടെ വ്യാസം. സമുദ്രങ്ങളാൽ ചുറ്റപ്പെട്ട പർവ്വതങ്ങളും അതിലുണ്ട്. ആ ദ്വീപിന്റെ നടുവിലായി മനയോലമല മഞ്ഞനിറത്തിൽ ഉയർന്നുനില്ക്കുന്നു. പടിഞ്ഞാറെ ഭാഗത്തു കൃഷ്ണനിറത്തിലുള്ള മലയുണ്ട്. നാരായണസഖം എന്ന് അതിനെ പറയുന്നു. അവിടെയുള്ള ദിവ്യരത്നങ്ങളെ കേശവൻ കാത്തുപോരുന്നു. നാരായണൻ അവിടെ പ്രസന്നനായി പ്രജകൾക്കു സുഖം നല്കുന്നു. നാട്ടിലൊക്കെ ജനങ്ങൾ കുശസ്തംഭം പൂജിക്കുന്നു. ശാല്മലീദ്വീപിൽ ശാല്മലിയേയും പൂജിക്കുന്നു. ക്രൗഞ്ചദ്വീപിൽ രത്നം വിളയുന്ന ഗിരിയായ മഹാക്രൗഞ്ചത്തെ പൂജിക്കുന്നു. നാലു ജാതിക്കാരും ഈ പൂജയിൽ നിരതരാകുന്നു. എല്ലാ ധാതുക്കളും ചേർന്നതാണ് ഗോമന്ദാദ്രി. അതിൽ ശ്രീമാനായ കമലലോചനൻ നിത്യവും അധിവസിക്കുന്നു. മുക്തന്മാർ എപ്പോഴും തന്റെ ചുറ്റും കൂടിയിരിക്കും. കുശദ്വീപിൽ പവിഴം ചിന്നുന്ന മലയുണ്ട്. ദുർദ്ധർഷം എന്നാണ് അതിന്റെ പേര്. രണ്ടാമത്തേതു പൊന്മലയാണ്. ദ്യുതിമാൻ എന്നാണ് അതിന്റെ പേര്. മൂന്നാമത്തെ മല കുമുദാചലമാണ്. നാലാമത്തെ മല പുഷ്പവാൻ, അഞ്ചാമത്തേത് കുശേശയം. ആറാമത്തേത് ഹരിഗിരി. ഇങ്ങനെ ആറു മലകളാണ് അവിടെയുള്ളത്. അവയ്ക്ക് ഓരോന്നിനുമുള്ള വിസ്താരം വേറെ വേറെ പറയുകയാണെങ്കിൽ ഒന്നിനൊന്ന് ഇരട്ടിയാണ്.

ഒന്നാമത്തെ വർഷം ഔൽഭിദം എന്ന പേരിൽ അറിയുന്നു. വേണുമണ്ഡലം രണ്ടാമത്തേതാണ്. മൂന്നാമത്തേതു സുരഥാകാരം. കംബളം നാലാമത്തേത്. ധൃതിമത് അഞ്ചാമത്തേത്, ആറാമത്തെ വർഷം പ്രഭാകരം. ഏഴാമത്തെ വർഷം കാപിലം. ഇങ്ങനെ ഏഴുവർഷം (ഖണ്ഡം) ആണ് അവിടെ. ഇവയിലെല്ലാം ദേവന്മാരും, ഗന്ധർവ്വന്മാരും, നാട്ടുകാരും ചേർന്നു കളിക്കുന്നു; കൂത്താടുന്നു. മരിക്കുക എന്ന പ്രശ്നമേ അവിടെയില്ല. കള്ളന്മാരും അവിടെയില്ല. മ്ലേച്ഛജാതികളും അവിടെയില്ല. ജനങ്ങളൊക്കെ ഗൗരവർണ്ണമാണ്. എല്ലാവരും സുകുമാരശരീരന്മാരുമാണ്.

ഇനി മറ്റുള്ള ഖണ്ഡങ്ങളിലെ കഥയും പറയാം. ഭവാൻ ശ്രദ്ധിച്ചുകേൾക്കുക. ക്രൗഞ്ചദ്വീപിൽ ക്രൗഞ്ചം എന്ന പർവ്വതമുണ്ട്. പിന്നെ വാമനകം, അന്ധകാരകം, മൈനാകം, ഗോവിന്ദഗിരി, നിബിഡം എന്നീ പർവ്വതങ്ങൾ ഉണ്ട്. ഇവയ്ക്ക് ഉത്തരോത്തരം വിസ്താരം കൂടുതലാണ്. ഇനി ദേശങ്ങളെപ്പറ്റി പറയാം. ക്രൗഞ്ചത്തിൽ കുശലം എന്ന ദേശം, വാമനത്തിൽ മനോനുഗം എന്ന ദേശം, പിന്നെ ഉഷ്ണദേശം, പിന്നെ പ്രാവരകം, പിന്നെ അന്ധകാരകദേശം, പിന്നെ മുനിദേശം, പിന്നെ ദുന്ദുഭിസ്വനദേശം. ഇവ സിദ്ധചാരണസങ്കീർണ്ണമായ, ഗൗരവപ്രായമായ, ദേശമാണ്. ദേവഗന്ധർവ്വസേവ്യങ്ങളാണ് ഈ ദേശങ്ങളൊക്കെയും പുഷ്കരത്തിൽ പുഷ്കരം എന്നു പേരായ മണി രത്നാഞ്ചിതമായ സ്ഥലമുണ്ട്. അതിൽ നിത്യവും ദേവനായ പ്രജാപതി പാർക്കുന്നു. അവനെ ദേവന്മാരും ഋഷികളും നിത്യവും സേവി

ക്കുന്നു. ജംബുദ്വീപിൽനിന്ന് പലമാതിരി രത്നങ്ങൾ ആ ദ്വീപുവാസികൾക്ക് എത്തുന്നുണ്ട്. പ്രജകൾക്കു ബ്രഹ്മചര്യത്താലും, സത്യം, ദമം ഇവയാലും, ആയുസ്സും, ആരോഗ്യവും, അഭിമാനവും ഉത്തരോത്തരം ഇരട്ടിയുണ്ട്. ഈ ദ്വീപിലൊക്കെ രാജ്യം ഒറ്റഖണ്ഡമാണ്.

എല്ലാ നാട്ടിൻപുറത്തും എല്ലാവരും ഒരേ ആചാരധർമ്മങ്ങൾ അനുസരിക്കുന്നു. ദണ്ഡവുമായി പ്രജാപതിയായ ഈശ്വരൻ ഈ ദ്വീപുകളെയൊക്കെ സംരക്ഷിക്കുന്നു. ജഡപണ്ഡിതാവലിയോടുകൂടിയ ഈ നാട്ടുകാരെയൊക്കെ പ്രപിതാമഹൻ രാജാവായും, ശിവനായും, പിതാവായും കാത്തുരക്ഷിക്കുന്നു. അവർക്കു ഭോജനം താനെ കിട്ടുന്നു. സിദ്ധം എന്നു പറയപ്പെടുന്ന ആ ഭോജനമാണ് അവരുടെ ആഹാരം. അവർ അതു ഭക്ഷിച്ചു ജീവിക്കുന്നു. അതിന്നും അപ്പുറത്തെ ലോകസ്ഥിതി തുല്യമായിക്കാണുന്നു. മുപ്പത്തിമൂന്നു മണ്ഡലം ചതുരശ്രമായി അവിടെ ലോകസമ്മതന്മാരായ ദിഗ്ഗജങ്ങൾ നില്ക്കുന്നു. നാലു ദിഗ്ഗജങ്ങൾ വാമനം, ഐരാവതം മുതലായവ. അതിൽ സുപ്രതീകൻ എന്ന ഗജം മദംപൊട്ടിച്ചാടിയാണ് നില്ക്കുന്നത്. അവന്റെ വിസ്താരത്തെപ്പറ്റി ഞാൻ പറയുന്നില്ല. മേലും കീഴും ചുറ്റും അവന്റെ അളവു പറയുവാൻ പ്രയാസം. അവന്റെ എല്ലാ ഭാഗത്തു നിന്നും കാറ്റുകൾ വീശിക്കൊണ്ടിരിക്കുന്നു. ആനകൾ തടവുകൂടാതെ അവയെ പിടിക്കുന്നു. വിരിഞ്ഞ താമരപോലെ വിലസുന്ന പുഷ്കരങ്ങളെക്കൊണ്ട് (തുമ്പിക്കരം) അവയെ നൂറാക്കി ശിഥിലമാക്കി വിടുന്നു. നിശ്വസിക്കുന്ന ആ ദിഗ്ഗജങ്ങൾ വിടുന്ന കാറ്റുകൾ അവിടെ എത്തുകയാൽ ആ പ്രദേശത്തെ ജനങ്ങൾ വായു നിശ്വസിച്ചു ജീവിക്കുന്നു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, ഭവാൻ എല്ലാം വിസ്തരിച്ചു പറഞ്ഞു. ദ്വീപിന്റെ നില മനസ്സിലായി. ഇനി അപ്പുറം പറയുവാനുള്ളതും പറയുക!"

സഞ്ജയൻ പറഞ്ഞു: "ഞാൻ ദ്വീപുകളെപ്പറ്റി പറഞ്ഞുകഴിഞ്ഞു. ഇനി ഗ്രഹത്തെപ്പറ്റിയും രാഹുവിനെപ്പറ്റിയും പറയാം. ആദ്യമായി രാഹുഗ്രഹത്തിന്റെ ചുറ്റളവ് പറയാം. പന്തീരായിരം യോജനയാണ് അതിന്റെ വിഷ്കംഭം. നീളവും വീതിയും മുപ്പത്താറു യോജനയാണ്. ആറായിരം യോജനയാണെന്ന് പൗരാണികപണ്ഡിതന്മാർ പറയുന്നു. ചന്ദ്രൻ പതിനോരായിരം യോജന വ്യാസമുള്ളതായ ഗ്രഹമാണ്. അതിന്റെ മണ്ഡലം വിഷ്കംഭംകൊണ്ട് മുപ്പത്തിമൂന്നു യോജനയാണ്. അതിലെ ശശിക്ക് അമ്പത്തൊമ്പതു യോജന വിഷ്കംഭമുണ്ട്.

സൂര്യന്ന് എണ്ണായിരത്തിരണ്ടു യോജനയാണ് വിഷ്കംഭം. മുപ്പതുമണ്ഡലവും വിസ്താരംകൊണ്ട് അമ്പത്തെട്ടുമാണ് വ്യാസം. പരമോദാരനായ ഈ വിഭാവസുഗ്രഹത്തിന്റെ അളവ് ഇങ്ങനെയാണു നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. രാഹു തന്റെ വിസ്താരംകൊണ്ട് ചന്ദ്രാർക്കന്മാരെ മൂടും. അങ്ങനെയുള്ള ചന്ദ്രാർക്കന്മാരെപ്പറ്റി ചുരുക്കിയാണു ഞാൻ പറയുന്നത്. അങ്ങു ചോദിച്ചതിന്നുള്ള ഈ മറുപടി ശാസ്ത്രദൃഷ്ടികൊണ്ടു പറഞ്ഞതാണ്. എല്ലാം ഞാൻ തത്ത്വംപോലെ പറഞ്ഞു. ഭവാൻ ശമം ഉൾക്കൊണ്ടാലും. ജഗത്തിന്റെ നിർമ്മാണത്തിന്റെ മട്ട് ഞാൻ ഉദ്ദേശിച്ചവിധം പറഞ്ഞുകഴിഞ്ഞു. മകനായ ദുര്യോധനനെവിളിച്ച് ഭവാൻ ആശ്വസിപ്പിക്കൂ. മനോനുഗമായ ഈ ഭൂമിപർവ്വം കേട്ടാൽ സാധുസമ്മതനും, ധീമാനുമായ രാജാവ് സിദ്ധാർത്ഥനായി ഭവിക്കും. ആയുസ്സും, ബലവും, കീർത്തിയും, തേജസ്സും അവന്നു സിദ്ധിക്കും. അവൻ വാവിൻനാൾ ഈ പർവ്വം വായിച്ചു കേൾക്കണം. എന്നാൽ പിതൃപിതാമഹന്മാർ അവനിൽ പ്രീതരാവുകയും ചെയ്യും. ഈ പറഞ്ഞതാണ് നമ്മൾ അധിവസിക്കുന്ന ഭാരതവർഷം. ഹേ, ധൃതരാഷ്ട്രാ! ഭവാൻ ഇപ്പോൾ പൂർവ്വപ്രകല്പിതമായ പുണ്യങ്ങളൊക്കെ കേട്ടുകഴിഞ്ഞുവല്ലോ?"

## ശ്രീമദ് ഭഗവദ്ഗീതാപർവ്വം

**13. ഭീഷ്മമൃത്യുശ്രവണം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ വിദ്വാനായ ഗാവൽഗണി യുദ്ധക്കളത്തിൽപ്പോയി മടങ്ങിവന്നതിന്നുശേഷം ധ്യാനനിമഗ്നനായിരിക്കുന്ന ധൃതരാഷ്ട്രന്റെ സമീപത്തേക്ക് ബദ്ധപ്പെട്ടു പാഞ്ഞെത്തി. ഭൂതഭവ്യഭവിഷ്യങ്ങളെല്ലാം നേരിട്ടുകണ്ടവനായ ആ സഞ്ജയൻ ദുഃഖത്തോടെ ഭീഷ്മനിഗ്രഹത്തെപ്പറ്റി പറഞ്ഞു."

സഞ്ജയൻ പറഞ്ഞു: "മഹാരാജാവേ, സഞ്ജയൻ ഇതാ വന്നിരിക്കുന്നു. ഭവാനെ ഞാൻ നമസ്കരിക്കുന്നു. കുരുപിതാമഹനും ശാന്തനവനുമായ ഭീഷ്മൻ ഹനിക്കപ്പെട്ടു! സർവ്വയോധന്മാർക്കും ആനന്ദപ്രദനും, വില്ലാളികൾക്കൊക്കെ ആശ്രയസ്ഥാനവുമായ കുരുപിതാമഹൻ ഇപ്പോൾ ശരതല്പത്തിൽ കിടക്കുകയാണ്. നിന്റെ പുത്രൻ ആരുടെ കൈയൂക്കിന്റെ പിൻബലം കണ്ടിട്ടാണോ ചൂതാട്ടത്തിന്നിറങ്ങിയത് ആ ഭീഷ്മൻ പോരിൽ ശിഖണ്ഡിയാൽ വീഴ്ത്തപ്പെട്ടു. അദ്ദേഹം വീണു രാജാവേ! നാനാദേശങ്ങളിൽനിന്നും വന്നുചേർന്ന രാജശ്രേഷ്ഠന്മാരെല്ലാവരുംകൂടി ഒന്നിച്ചുചേർന്ന് എതിർത്ത ആ മഹായുദ്ധത്തിൽ ഒറ്റത്തേരിൽക്കയറി കാശിയിൽച്ചെന്ന് ആ രാജാക്കന്മാരെയെല്ലാം ഒറ്റയ്ക്കുനിന്നു പോരാടി ജയിച്ച മഹാരഥൻ, ജാമദഗ്ന്യനായ രാമനോട് സംഭ്രമംകൂടാതെ എതിർത്തവനുമായ ആ വീരാഗ്രണി, ശിഖണ്ഡിയാൽ വധിക്കപ്പെട്ടു! ശൗര്യത്തിൽ ഇന്ദ്രസദൃശനും, സ്ഥൈര്യത്തിൽ ഹിമവൽസമനും, ഗാംഭീര്യത്തിൽ സമുദ്രതുല്യനും, ക്ഷമയിൽ ക്ഷമയ്ക്കൊത്തവനും, അമ്പാകുന്ന ദംഷ്ട്രവും, വില്ലാകുന്ന വായും, വാളാകുന്ന നാവുമുള്ള ദുരാസദനായ ആ വീരനരസിംഹൻ, ഭവാന്റെ പിതാവ് ശിഖണ്ഡിയാൽ വീഴ്ത്തപ്പെട്ടു! ഭയങ്കരമായ പോരിൽ ഏല്ക്കുന്ന ആ മഹാരഥനെ കണ്ടതോടുകൂടി പാണ്ഡവപ്പട സിംഹത്തെ കണ്ട മാൻകൂട്ടം പോലെ പേടിച്ചുവിറച്ചുപോയി. പത്തുദിവസം നിന്റെ പടയെ അവൻ സംരക്ഷിച്ചു. അസാദ്ധ്യമായ കർമ്മങ്ങൾ ചെയ്തതിന്നുശേഷം ആ സൂര്യൻ അസ്തമിച്ചു. ഇന്ദ്രനെപ്പോലെ അക്ഷോഭ്യനായിനിന്ന് അസംഖ്യം ശരമെയ്തു. പത്തുദിവസംകൊണ്ട് അർബ്ബുദം യോദ്ധാക്കളെ സംഹരിച്ചു. അങ്ങനെ അമാനുഷകർമ്മം ചെയ്ത ആ അതിമാനുഷൻ കാറ്റേറ്റ വൃക്ഷംപോലെ ഭൂമിയിൽ പതിച്ചു! ഇതിന്ന് അനർഹനായ ആ മാന്യൻ നിന്റെ ദുർമ്മന്ത്രിതംകൊണ്ട് ഹതനായി!"

**14. ധൃതരാഷ്ട്രപ്രശ്നം** – ധൃതരാഷ്ട്രൻ പറഞ്ഞു: "എന്ത്? കുരുപുംഗവനായ ഭീഷ്മൻ ശിഖണ്ഡിയാൽ ഹതനായെന്നോ! ഇന്ദ്രതുല്യനായ എന്റെ അച്ഛൻ എങ്ങനെ തേരിൽനിന്നു വീണു? പിതാവിന്നുവേണ്ടി നിത്യമായ ബ്രഹ്മചര്യം സ്വീകരിച്ചവനും ദേവകല്പനും, മഹാബലനും, മഹാപ്രാജ്ഞനും, മഹേഷ്വാസനും, മഹാസത്വനുമായ ആ നൃപസിംഹൻ വീണ സമയത്ത് നിന്റെ മനസ്സ് എന്തുമട്ടായി? എന്റെ മനസ്സ് കിടന്നുപൊരിയുന്നു. ആ മഹാശയൻ ഹതനായെന്നല്ലേ നീ പറഞ്ഞത്? കുരുപ്രവരനായ ആ വീരൻ കുലുങ്ങാത്തവനായ പുരുഷർഷഭനല്ലേ? അവൻ പോയപ്പോൾ ആരു തുണച്ചു? ആരുണ്ടായി മുന്നിൽനിന്ന് ഏല്ക്കുവാൻ? ആരു പിൻവലിച്ചു? ആരു കൂടെ ചെന്നു? ഏതേതു ശൂരന്മാരാണ് അവൻ പടയിൽകയറി പ്രഹരിക്കുമ്പോൾ പിന്നിൽ നിന്നു തുണച്ചിരുന്നത്? അർക്കൻ ഇരുട്ടിനെ നീക്കുന്നതുപോലെ അരിവർഗ്ഗത്തെ അകറ്റുന്നവനും, സഹസ്രരശ്മിസങ്കാശനും ശത്രുക്കൾക്കു ഭയങ്കരനുമായ അവൻ പാണ്ഡവപ്പടയിൽ കയറി ഘോരമായ ദുഷ്കരക്രിയ ചെയ്യുമ്പോൾ, ശത്രുസൈന്യത്തെ ഗ്രസിക്കുമ്പോൾ ചുറ്റും എത്തിയത് ആരൊക്കെയായിരുന്നു? ധീരനും ദുരാധർഷനുമായ അവൻ അടുത്തെത്തി പടവെട്ടുമ്പോൾ പടയിൽ അവനോടേറ്റ് എങ്ങനെ പാണ്ഡവന്മാർ നിന്നു. ശത്രുസൈന്യത്തെ അറുക്കുന്ന ശരദംഷ്ട്രനായ ആ വീരനെ ചാപവക്ത്രനും ഉഗ്രാഹിജിഹ്വനും ദുഷ്പ്രധർഷനും അനർഹനും ശൂരനും ഹ്രീമാനും അപരാജിതനുമായ ആ അമാനുഷനെ, പാർത്ഥൻ എങ്ങനെ വീഴ്ത്തി? ഉഗ്രമായ വില്ലും ഉഗ്രമായ ബാണവുമായി രഥത്തിൽനിന്ന് അമ്പുവർഷിച്ച് ശത്രുത്തലകൾ കൊയ്തുകൂട്ടുന്ന വീരനെ, കാലാഗ്നി പോലെയുള്ള ക്രൂരനെ, പോരിൽ സജ്ജനായി കണ്ട ഉടനെ പാണ്ഡവപ്പട നിത്യവും പിടഞ്ഞിട്ടുണ്ടാകും. പരാജിതനായ അവൻ പത്തുദിവസം പട

ഭരിച്ചു! സുദുഷ്കരക്രിയ ചെയ്ത് അർക്കനെപ്പോലെ അസ്തമിച്ചു! ഇന്ദ്രനെപ്പോലെ ഒടുങ്ങാത്ത അസ്ത്രം അവൻ ചൊരിഞ്ഞു. പത്തുദിവസംകൊണ്ട് അർബ്ബുദം ഭടന്മാരെ പടയിൽ കൊന്നുവീഴ്ത്തുവാൻ പോന്നവൻ, കാറ്റിൽ ഒടിച്ചുവീഴ്ത്തപ്പെട്ട മരംപോലെ ഭൂമിയിൽ വീണുപോയി! എന്റെ ദുർമ്മന്ത്രിതംമൂലം അർഹനല്ലാത്ത ആ ഭാരതൻ വീണുപോയി! ദൈവവിക്രമനായ ശന്തനുപുത്രനെ, ഭീഷ്മനെ കണ്ടിട്ട് ആ പാണ്ഡുപുത്രന്മാരുടെ സൈന്യം എങ്ങനെ പ്രഹരിച്ചു? എടോ സഞ്ജയാ! ദ്രോണൻ ജീവിച്ചിരിക്കെ, ഭീഷ്മൻ ജയിച്ചില്ലെന്നുവന്നത് എന്തുകൊണ്ടാണ്? കൃപനും ദ്രോണനുംകൂടിയുള്ളപ്പോൾ ഭീഷ്മന്ന് എങ്ങനെ നാശം സംഭവിച്ചു? മഹാരഥപ്രവരനായ ഭീഷ്മൻ, ദേവന്മാർക്കുപോലും ദുരാസദനായ ഭീഷ്മൻ എങ്ങനെ പോരിൽ ഹതനായി?

ശക്തനായ ജാമദഗ്ന്യനോട് മത്സരിക്കുന്നവൻ, ജാമദഗ്ന്യനും ജയിക്കാനാകാത്ത ശക്രതുല്യപരാക്രമൻ, മഹാരഥികുലശ്രേഷ്ഠൻ എങ്ങനെ പോരിൽ വീണു? സഞ്ജയാ! പറയൂ, എനിക്ക് ഒരു സമാധാനവും കിട്ടുന്നില്ലല്ലോ! എന്റെ വില്ലാളികളിൽ ആരൊക്കെ ഒഴിച്ചില്ല? ദുര്യോധനാജ്ഞയാൽ ആരൊക്കെ അവന്റെ ചുറ്റുമെത്തി? ശിഖണ്ഡി മുതലായവർ ഭീഷ്മനോട് ഏല്ക്കുമ്പോൾ കുരുഭടന്മാർ വിട്ടുപോയോ സഞ്ജയാ? എന്റെ ഹൃദയം കാരിരുമ്പുതന്നെ! തീർച്ചയാണ്. അല്ലെങ്കിൽ നരവ്യാഘ്രനായ ഭീഷ്മൻ വീണതറിഞ്ഞ് ഉടനെ എന്റെ ഹൃദയം എന്തുകൊണ്ടു തകർന്നില്ലാ?

ഭാരതർഷഭന്റെ സത്യം, മേധ, നീതി ഇവയൊക്കെ ആ ദുർദ്ധർഷങ്കൽ അമേയങ്ങളാണ്. അങ്ങനെയുള്ളവൻ എങ്ങനെ വീണു? ഞാണിന്റെ ശബ്ദമാകുന്ന ഇടിയും, ബാണമാകുന്ന വർഷവും ഉള്ളവൻ; ധനുസ്സിന്റെ ധ്വനി ഇരമ്പുന്നവൻ; മേഘം പോലെ ഉയർന്നവൻ, പാണ്ഡുസൃഞ്ജയപാഞ്ചാലന്മാരിൽ വർഷിച്ചിരുന്നവൻ; വീരനായ ഇന്ദ്രൻ ദൈത്യരെ എന്നപോലെ അരിവർഗ്ഗത്തെ മുടിക്കുന്നവൻ; ഇക്ഷ്വസ്ത്രക്കടൽ. അത്യുഗ്രശരമാകുന്ന ദുരാസദനക്രം അക്ഷയമായ ചാപകല്ലോലം ദ്വീപില്ലാത്തതും, തോണിയില്ലാത്തതും ഗദ, വാൾ എന്നിവയാകുന്ന മകരങ്ങളുടെ ആവാസം; ഗജാകുലമായ അശ്വാവർത്തത്തം, കാലാൾ, മത്സ്യം, ഉഗ്രശംഖഭേരീഘനസ്വനമാകുന്ന ഭയങ്കരാരവം. ആന, കാലാൾ, തേർ, കുതിര എന്നിവയ്ക്കുള്ള ശക്തീകോപം കൊണ്ട് ദഹിപ്പിക്കുന്ന തേജസ്സ് ഇവയോടുകൂടിയ ആ ഭീഷ്മനാകുന്ന മഹാസമുദ്രത്തെ വളഞ്ഞു തടഞ്ഞുനിർത്തിയ കര ഏതു പുരുഷനാണ്?

ശത്രുഹരനായ ഭീഷ്മൻ പോരിൽ ദുര്യോധനഹിതത്തിന്ന് അദ്ധ്വാനിക്കുമ്പോൾ അവന്റെ മുമ്പിൽ ആരൊക്കെ നിന്നു? തേജസ്വിയായ ആ വീരന്റെ വലത്തുഭാഗം ആര് രക്ഷിച്ചു? വീരന്മാരെ പിന്നിലാക്കുന്ന സുവ്രതന്മാർ ആരൊക്കെ? ഭീഷ്മന്റെ അടുത്ത് മുൻപിട്ടുനിന്നു രക്ഷിച്ചത് ഏവർ? ഇടത്തുവശം ആര് രക്ഷിച്ചു? വാമചക്രസ്ഥരായ ആര് സൃഞ്ജയപ്പടയെ ഹനിച്ചു? അഗ്രഭാഗത്ത് ആരാണ് ഉഗ്രമായ അഗ്രസൈന്യം രക്ഷിച്ചത്? ദുർഗ്ഗമാർഗ്ഗത്തിലൂടെ പോകുമ്പോൾ പാർശ്വത്തിൽ കാത്തവർ ആരൊക്കെ? കൂട്ടത്തിൽ എതിർത്തത് ആരൊക്കെ? വീരന്മാർ കാക്കുന്ന അവനും, അവൻ കാക്കുന്ന വീരന്മാരും എന്താണ് പോരിൽ ദുർജ്ജയമായ ശത്രുസൈന്യത്തെ ജയിക്കാതിരുന്നത്? പ്രജാപതിയും ജഗന്നാഥനും പരമേഷ്ഠിയുമായ ദേവനിൽ എന്നപോലെ ഭീഷ്മനിൽ എങ്ങനെ പ്രഹരിക്കുവാൻ പാർത്ഥർ ശക്തരായി?

ഈ ദ്വീപുകണ്ട് ആശ്വസിച്ചാണല്ലോ കൗരവന്മാർ ഏല്ക്കുവാൻ ഒരുങ്ങിയത്. ആ വീരനായ ദ്വീപ് കടലിൽ താഴ്ന്നുപോയി എന്നാണല്ലോ സഞ്ജയാ, നീ പറഞ്ഞത്. അവന്റെ വീര്യത്തെ കണക്കിലെടുത്താണല്ലോ എന്റെ പുത്രനായ ദുര്യോധനൻ പാണ്ഡവന്മാരെ ഗണിക്കാഞ്ഞത്. അങ്ങനെയുള്ള ആ മഹാൻ എങ്ങനെ വീണുപോയി? ദാനവധ്വംസനത്തിൽ പണ്ടു വാനവന്മാരൊക്കെ സഹായത്തിന്ന് അഭ്യർത്ഥിച്ചത് ദുർദ്ധർഷനായ എന്റെ പിതാവായ ആ മഹാനെയായിരുന്നു. ആ വീരപുത്രൻ ജനിച്ചതിൽ ലോകപ്രസിദ്ധനായ ശന്തനുവിന്നു ശോകം, ദൈന്യം, ദുഃഖം എന്നതൊക്കെ കൈവിട്ടുപോയി. പ്രസിദ്ധമായ ആലംബനമായി പ്രാജ്ഞനും, സ്വധർമ്മനിരതനും, ശുചിയും, വേദവേദാംഗജ്ഞനുമായ ആ ധീമാൻ ഹതനായി എന്നല്ലേ സഞ്ജയാ, നീ പറയുന്നത്? സർവ്വ അഭ്യാസവും ശീലിച്ചവൻ, ശാന്തൻ, ദാന്തൻ എന്നീ ഗുണങ്ങളോടുകൂടിയ ശാന്തനവൻ ഹതനായെങ്കിൽ പിന്നെ എന്റെ ബലത്തെപ്പറ്റി എന്തു പറയാൻ! എല്ലാം തീർന്നതുതന്നെ! ധർമ്മത്തെക്കാൾ ബലംകൂടിയത് അധർമ്മം തന്നെ എന്നാണ് എന്റെ അഭിപ്രായം. അതിൽ എനിക്ക് യാതൊരു സംശയവുമില്ല. എന്തുകൊണ്ടെന്നാൽ പാണ്ഡവന്മാർ രാജ്യം മോഹിച്ച് വൃദ്ധനും ഗുരുവുമായ ഭീഷ്മനെ വധിച്ചില്ലേ? പണ്ട് അംബയ്ക്കുവേണ്ടി സർവ്വാസ്ത്രപടുവായ ജാമദഗ്ന്യനെപ്പോലും പോരാടി ജയിച്ചവനല്ലേ ഭീഷ്മൻ! ഇന്ദ്രസന്നിഭകർമ്മാവും, വില്ലാളിയും ഉത്തമനുമായ ഭീഷ്മൻ വീണു എന്നല്ലേ കേൾക്കുന്നത്! ഇതിൽപ്പരം ദുഃഖമെന്തുണ്ട്?

പലവട്ടവും ക്ഷത്രവർഗ്ഗത്തെ കൊലപ്പെടുത്തിയവനായ ഭാർഗ്ഗവൻ, പരവീരധ്വംസിയായ മഹാവീരൻ കിണഞ്ഞുനോക്കിയിട്ടും കൊല്ലാൻകഴിയാത്ത ആ മഹാത്മാവിനെ ശിഖണ്ഡി കൊന്നുവെന്നല്ലേ കേൾക്കുന്നത്? ആ യുദ്ധദുർമ്മദനായ ഭാർഗ്ഗവർഷിയേക്കാൾ തേജോവീര്യബലങ്ങൾകൊണ്ട് പാഞ്ചാല്യനായ ശിഖണ്ഡിതന്നെ മേലെ!

പോരിൽ സർവ്വാസ്ത്രപടുവും, ദക്ഷനുമായ ശൂരനെ, ആ പരമാസ്ത്രജ്ഞനെ, ഭാരതവീരനെ കൊന്നുപോലും? ശത്രുഘ്നനായ ഭീഷ്മനെ ആരെല്ലാം പിൻതുടർന്നു? ആ പാണ്ഡവരുമായി ഭീഷ്മൻ ചെയ്ത സംഗരത്തെ നീ എന്നോടു പറയൂ! എടോ സഞ്ജയാ, ഭീഷ്മൻ മരിച്ചു. എന്റെ പുത്രന്റെ പട വീരനായ ഭർത്താവു മരിച്ച പെണ്ണിനെപ്പോലെയായി. ഗോപന്മാരില്ലാത്ത ഗോക്കളെപ്പോലെയായി എന്റെ സൈന്യം. ഏതു വലിയ യുദ്ധത്തിലും, സർവ്വലോകത്തിലുംവെച്ച് ഏറ്റവുമധികം പൗരുഷം ആരിലാണോ നിലനില്ക്കുന്നതായി കണ്ടിരുന്നത്, അവനെ പരന്മാർ വെന്നപ്പോൾ പിന്നെ നിങ്ങൾക്ക് എങ്ങനെ നിലകിട്ടും? എടോ സഞ്ജയാ, ഇനി ജീവിക്കുവാൻ നമ്മൾക്ക് എങ്ങനെ കെൽപ്പുണ്ടാകും? ലോകധാർമ്മികനായ വീരനെ, അച്ഛനെ, വീഴ്ത്തി! കയത്തിൽ തോണി മുങ്ങി! തീരത്തുനിന്ന് അതുകണ്ട് എന്റെ മക്കൾ വിലപിക്കുന്നു! എന്റെ ഹൃദയം കാരിരുമ്പുതന്നെ! നരവ്യാഘ്രനായ ഭീഷ്മൻ വീണതറിഞ്ഞിട്ടും കരൾ പൊട്ടുന്നില്ലല്ലോ!

ഈ പുരുഷർഷഭന്ന് അസ്ത്രം, മേധ, നീതി ഇവയൊക്കെ അമേയമായിരുന്നിട്ടും എങ്ങനെ വീണു! അസ്ത്രംകൊണ്ടും ശൗര്യംകൊണ്ടും, തപസ്സുകൊണ്ടും, മേധകൊണ്ടും ത്യാഗംകൊണ്ടും ധൃതികൊണ്ടും ഈ ഏതു ഗുണംകൊണ്ടും മനുഷ്യൻ മരിക്കാതാവുന്നില്ല. കാലത്തെ കടക്കുവാൻ ആർക്കുകഴിയും? ശാന്തനവൻ ഭീഷ്മൻ വീണുപോലും!

പുത്രശോകാർത്തനായ ഞാൻ വലിയ ദുഃഖം കരുതാതെ, ശാന്തനവനായ ഭീഷ്മനിൽനിന്ന് രക്ഷ കിട്ടുമെന്നു വിചാരിച്ചിരുന്നു. സൂര്യൻ വീഴുന്നപോലെ ഭീഷ്മൻ വീഴുന്നതു കണ്ടപ്പോൾ ദുര്യോധനന്റെ നിലയെന്തായിരുന്നു? ഞാനോർക്കുമ്പോൾ, ഇനി രണ്ടുപക്ഷത്തിലും രാജാക്കളൊന്നും ബാക്കിയുണ്ടായിരിക്കയില്ലെന്നാണു തോന്നുന്നത്.

മഹർഷിമാർ പറഞ്ഞിട്ടുണ്ട് ക്ഷത്രധർമ്മം ക്രൂരമാണെന്ന്. അതു ശരിയാണ്, അല്ലെങ്കിൽ ഭീഷ്മനെ കൊന്നിട്ടും പാണ്ഡവന്മാർ രാജ്യത്തെ കാംക്ഷിക്കുമോ? നമ്മളും ഇതുതന്നെയാണു വിചാരിച്ചത്. മഹാരഥനായ ഭീഷ്മനെ ഹിംസയ്ക്കു പാത്രമാക്കിയിട്ടും നമ്മൾ നാടു കാംക്ഷിക്കുകയല്ലേ ചെയ്തത്? ക്ഷത്രധർമ്മസ്ഥരായ പാർത്ഥന്മാർ കുറ്റക്കാരല്ല. അത്യാപത്തിൽ ആര്യന്മാർ ചെയ്യേണ്ടത് അവർ ചെയ്തു. സഞ്ജയാ! പരാക്രമവും ശക്തിയും അവനിൽ ഉറച്ചതാണ്. സൈന്യം മുടിക്കുന്ന ആ ഹ്രീമാനെ, തോൽവി പറ്റാത്ത വീരനെ, താതനായ ശാന്തനവനെ, എങ്ങനെ പാർത്ഥന്മാർ തടുത്തുനിന്നു? എങ്ങനെ അവർ വ്യൂഹം നിർമ്മിച്ചു? എങ്ങനെ യോദ്ധാക്കൾ സംഗരം ചെയ്തു? ശത്രുക്കൾ

എങ്ങനെ വീഴ്ത്തി? പറയൂ സഞ്ജയാ! ദുര്യോധനൻ, കർണ്ണൻ, ശകുനി, ചൂതാട്ടക്കാരനായ ദുശ്ശാസനൻ ഇവരൊക്കെ എന്തുപറയുന്നു ഭീഷ്മന്റെ പതനത്തെപ്പറ്റി?

നരന്മാരുടേയും ആനകളുടേയും കുതിരകളുടേയും ദേഹങ്ങൾ ചിന്നി ശരം, വാൾ, തോമരം എന്നീ അക്ഷനിരകൾകൊണ്ടു ഭീഷണമായി. ദുർദ്ധർഷമായിക്കാണുന്ന, യുദ്ധക്കളമാകുന്ന സഭയിൽ ആ ചൂതാട്ടക്കാരൊക്കെ എത്തി. ആ ചൂതാട്ടത്തിൽ ആരൊക്കെയാണ് പ്രാണനെ പണയംവെച്ചു കളിച്ചത്? ആർ ജയിച്ചു? ആർ തോറ്റു? ലാക്കുവെച്ച് ആര് എയ്തുവീഴ്ത്തി? ശാന്തനവനായ ഭീഷ്മനെക്കൂടാതെ പിന്നെ ആരൊക്കെ വീണു? അതും പറയൂ സഞ്ജയാ! ആ മഹാവ്രതൻ വീണതായിക്കേട്ടിട്ട് എനിക്ക് ഒട്ടും ശാന്തി ലഭിക്കുന്നില്ല. എന്റെ അച്ഛൻ, അത്യുഗ്രകർമ്മാവായ ഭീഷ്മൻ, പോരിൽ വിരാജിക്കുന്ന മഹാപുരുഷൻ വീണില്ലേ?

എടോ സഞ്ജയാ! ഇനി എന്റെ പുത്രന്മാർക്ക് എന്താണൊരു ഗതി? അത് ഓർക്കുമ്പോൾ എന്റെ മനസ്സു കിടന്നു പൊരിയുന്നു. അഗ്നിയിൽ നെയ്യൊഴിച്ചതുപോലെയല്ലേ സഞ്ജയാ, നീ എന്റെ മനസ്സ് ആളി ജ്വലിപ്പിച്ചത്? എല്ലായിടത്തും കേൾവിപ്പെട്ട ആ വല്ലാത്ത ഭാരമേറ്റ ഭീഷ്മൻ ഹതനായപ്പോൾ എന്റെ മക്കൾ കിടന്നു വിലപിക്കുന്നുണ്ടാവും! ദുര്യോധനനുണ്ടാക്കിവിട്ട ദുഃഖമൊക്കെ ഞാൻ കേൾക്കട്ടെ! അതുകൊണ്ടു സഞ്ജയാ, നീ അവിടെനടന്ന സംഭവങ്ങളൊക്കെ വിടാതെ പറയൂ. ആ മൂഢന്റെ ബുദ്ധിമോശം കൊണ്ടുണ്ടായതാണല്ലോ ഇതൊക്കെ. അനയവും സുനയവും നീ എന്നോടു പറയൂ സഞ്ജയാ! ജയം കാംക്ഷിച്ചുകൊണ്ടു ഭീഷ്മൻ സംഗരത്തിൽ ചെയ്ത കർമ്മങ്ങൾ ഒന്നുംവിടാതെ പറയൂ. കുരുപാണ്ഡവന്മാർ നടത്തിയ ആ യുദ്ധം ക്രമപ്രകാരം ആർ, എപ്പോൾ, എന്തു ചെയ്തു, എന്നതൊക്കെ വിശദമായി പറയൂ!"

**15. ദുര്യോധനദുശ്ശാസനസംവാദം –** സഞ്ജയൻ പറഞ്ഞു: "ഹേ, രാജാവേ, അങ്ങയ്ക്കു ചേർന്ന ചോദ്യംതന്നെയാണ് ഇപ്പോൾ ചോദിച്ചത്. ഈ ദോഷം ഭവാൻ ദുര്യോധനനിൽ ആരോപിക്കരുത്. നരൻ തന്റെ കുറ്റംകൊണ്ട് അശുഭം അനുഭവിക്കുന്നു. ആ കുറ്റം അന്യനിൽ വെച്ചുകൊടുക്കരുത്. മഹാരാജാവേ, മനുഷ്യർക്കു നിന്ദ്യമായ കർമ്മങ്ങൾ നടത്തുന്നവൻ സർവ്വലോകത്തിന്നും വദ്ധ്യനാണ്. ചതിയും അപകാരവുമൊക്കെ സഹിച്ചു പ്രജ്ഞയുള്ള പാർത്ഥന്മാർ നിന്നെ വിചാരിച്ച് അമാത്യന്മാരോടു കൂടി എല്ലാം സഹിച്ചു വളരെക്കാലം കാട്ടിൽ കഴിച്ചുകൂട്ടിയില്ലേ!

കുതിരകൾക്കും ആനകൾക്കും തേജസ്വികളായ നൃപന്മാർക്കും യുദ്ധത്തിൽ സംഭവിച്ചതൊക്കെ പ്രത്യക്ഷമായും യോഗത്താലും ഞാൻ കണ്ടു. അതൊക്കെ ഞാൻ പറയാം. ഭവാൻ കേട്ടാലും. ശോകത്തിൽ മനസ്സുവെയ്ക്കരുത്. ഇതൊക്കെ ദൈവകല്പിതമാണ്, തലയിലെഴുത്താണ്!

ഭവാന്റെ പിതാവായ വ്യാസഭഗവാനെ ഞാൻ കൈകൂപ്പി അദ്ദേഹത്തിന്റെ പ്രസാദത്താൽ എനിക്കു ദിവ്യജ്ഞാനം ലഭിച്ചു. അതീന്ദ്രിയമായ ദൃഷ്ടിയും, ദൂരെനിന്നുള്ള ശ്രവണവും, പരചിത്തജ്ഞാനവും, ഭൂതഭാവിബോധവും എനിക്കു കിട്ടി. പിന്നെ വ്യുത്ഥിതോല്പത്തിവിജ്ഞാനവും, ശുഭമായ ആകാശയാനവും, പോരിൽച്ചെന്നാൽ അസ്ത്രം ഏല്ക്കായ്കയും, ആ മഹാന്റെ അനുഗ്രഹംകൊണ്ട് എനിക്കു ലഭിച്ചു. ഞാൻ എല്ലാം ഗ്രഹിച്ചിരിക്കുന്നു. ഉണ്ടായവിധം എല്ലാം ഞാൻ പറയാം. ഇതു വളരെ വിചിത്രവും അത്ഭുതവും രോമാഞ്ചജനകവുമാണ്. ആ ഭാരതപ്പട വിധിപോലെ വ്യൂഹംകെട്ടിനില്ക്കുമ്പോൾ ദുര്യോധനൻ ദുശ്ശാസനനോടു പറഞ്ഞു: 'ദുശ്ശാസനാ, ഭീഷ്മന്റെ രക്ഷയ്ക്ക് ക്ഷണത്തിൽ തേർ കൂട്ടുക. മറ്റുസൈന്യങ്ങളെയൊക്കെ നീ ചൊല്ലിവിടൂ. ഇതാ നമുക്കു കിട്ടിയിരിക്കുന്നു ഏറെക്കാലമായി കൊതിച്ചിരുന്ന കുരുപാണ്ഡവയുദ്ധം! ഭീഷ്മന്റെ രക്ഷയേക്കാൾ കാര്യമായി മറ്റൊന്നുമില്ല. ഗുപ്തനായ ഈ മഹാരഥൻ പാർത്ഥസോമകസഞ്ചയത്തെ കൊന്ന് ഒതുക്കും. ആ വിശുദ്ധാത്മാവ് മുമ്പെതന്നെ പറഞ്ഞിട്ടുണ്ട് താൻ ശിഖണ്ഡിയെ കൊല്ലുന്നതല്ലെന്ന്. എന്തുകൊണ്ടെന്നാൽ അവൻ മുമ്പെ പെണ്ണായിരുന്നു. അതുകൊണ്ട് അദ്ദേഹം അവനെ കൊല്ലാതെ വിട്ടൊഴിക്കുമെന്ന്. അതുകൊണ്ട് ഭീഷ്മനെ രക്ഷിക്കുക എന്നത് നമുക്ക് ഏറ്റവും പ്രധാനമായ കാര്യമായിത്തീർന്നിട്ടുണ്ട്. ശിഖണ്ഡിയെ കൊല്ലുന്നതിന്നുവേണ്ടി എന്റെ കൂട്ടുകാർ എല്ലാവരും ജാഗ്രതയോടെ നില്ക്കണം. കിഴക്കരും, പടിഞ്ഞാറുകാരും, തെക്കരും, വടക്കരും, എല്ലാ സർവ്വാസ്ത്രദക്ഷന്മാരും, പിതാമഹനെ എപ്പോഴും കാത്തുകൊള്ളട്ടെ! കാത്തുരക്ഷിക്കുന്നില്ലെങ്കിൽ ശക്തനായ സിംഹത്തേയും ചെന്നായ കൊന്നുകളയും. കുറുക്കൻ വന്നു സിംഹത്തെ കൊല്ലുന്നവിധം ശിഖണ്ഡിവന്നു ഭീഷ്മനെ കൊല്ലുവാൻ ഇടവരുത്തിക്കൂടാ. ഇടംചക്രം യുധാമന്യുവും, വലംചക്രം ഉത്തമൗജസ്സും കാത്തുകൊണ്ടാണ് അർജ്ജുനൻ നില്ക്കുന്നത്. ആ അർജ്ജുനന്റെ അടുത്താണ് ശിഖണ്ഡി നില്ക്കുന്നത്. ശിഖണ്ഡിയെ ജിഷ്ണു കാക്കുന്നു. അർജ്ജുനൻ കാത്തുകൊണ്ട് നില്ക്കുന്നവനും, ഭീഷ്മൻ കൈവിട്ട് ഒഴിച്ചവനുമായ അവൻ ഭീഷ്മനെ കൊല്ലാതിരിക്കത്തക്കവണ്ണം ഹേ, ദുശ്ശാസനാ, നീ നോക്കുക."

**16. സൈന്യവർണ്ണനം –** സഞ്ജയൻ പറഞ്ഞു: "നേരം പ്രഭാതമായപ്പോൾ ബഹളവും ശബ്ദകോലാഹലവും പൊങ്ങി. രാജാക്കന്മാർ 'ഒരുങ്ങുക! ഒരുങ്ങുക!' എന്ന് ആർത്തുവിളിക്കുന്ന ശബ്ദവും ശംഖിന്റേയും, ദുന്ദുഭിയുടേയും ഘോഷങ്ങളും, യോദ്ധാക്കളുടെ സിംഹനാദങ്ങളും, അശ്വങ്ങളുടെ ഹ്രേഷിതങ്ങളും, തേരിന്റെ ചക്രങ്ങൾ ഉരുളുന്ന ഇരമ്പവും, അട്ടഹാസങ്ങളും, പൊട്ടിത്തെറിശബ്ദങ്ങളും, ഉറക്കെ ഓരോന്നും 'എടുത്തോ പിടിച്ചോ' എന്നും മറ്റുമുള്ള ഒച്ചകളും സർവ്വദിക്കിൽനിന്നും പുറപ്പെടുകയും അല്പസമയത്തിന്നുള്ളിൽ രാജാവേ, അണികൾ നിരക്കുകയും ചെയ്തു. അങ്ങനെ കുരുപാണ്ഡവസൈന്യങ്ങൾ സുര്യോദയത്തിൽ പെരുംപട സന്നദ്ധമാക്കി. രാജാവേ, നിന്റെ മക്കളുടേയും, പാണ്ഡുവിന്റെ മക്കളുടേയും ദുഷ്പ്രധർഷങ്ങളായ അസ്ത്രങ്ങളും, ശസ്ത്രങ്ങളും കവചങ്ങളുമൊക്കെ പ്രഭാതത്തോടുകൂടി രണ്ടു പങ്കിലുള്ള യോദ്ധാക്കളും അണിഞ്ഞ് ഒരുങ്ങിനിന്നു.

പൊന്നണിഞ്ഞ തേരുകളും, ആനകളും, മിന്നൽക്കാറുകൾപോലെ തെളിഞ്ഞുമിന്നി. രഥങ്ങളുടെ നിരകൾ നഗരംപോലെ നീളെ ശോഭിച്ചു. നിന്റെ അച്ഛൻ അതിൽ അതിതേജസ്വിയായി പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങി. ഋഷ്ടി, വാൾ, വില്ല്, തോമരം, വേൽ, ഗദ എന്നീ ആയുധങ്ങൾ അണിഞ്ഞു ഭടന്മാർ സേനയിൽ പ്രശോഭിച്ചു. ആന, കാലാൾ, തേര്, കുതിര ഇവ വലത്തു ഭാഗത്തായി നൂറും ആയിരവും നിന്നു. പലമട്ടിൽ ഉയർന്ന് അസംഖ്യം ധ്വജങ്ങളും രണ്ടു പക്ഷത്തിലും പ്രശോഭിച്ചു. ആ ജ്വലിക്കുന്ന ധ്വജങ്ങൾ പൊന്മണിക്കോപ്പുകൾ അണിഞ്ഞു കത്തുന്ന തീനാളംപോലെ പാറിക്കളിച്ചു. അസംഖ്യം ഗജയോധന്മാരും കാന്തിമാന്മാരായി വിളങ്ങി. ശക്രഗൃഹങ്ങളിൽ ശുഭ്രമായ ശക്രന്റെ കേതുക്കൾപോലെ ആനപ്പുറത്തിരിക്കുന്ന യോദ്ധാക്കൾ ശോഭവീശി. ആ വീരന്മാർ യുദ്ധകാംക്ഷികളായി സന്നദ്ധരായി നിന്നു. കൈയുറയിട്ട കൈകളിൽ വില്ലുധരിച്ച് ആവനാഴിയുമായി പടത്തലയ്ക്കൽ ഋഷഭാശ്വരായ നരേശ്വരന്മാർ ശോഭിച്ചു. സൗബലനായ ശകുനി, ശല്യൻ, ആവന്ത്യൻ, ജയദ്രഥൻ, വിന്ദാനുവിന്ദർ, കേകയന്മാർ, കാംബോജൻ, സുദക്ഷിണൻ, ശ്രുതായുധൻ, കാലിംഗൻ, ജയത്സേനൻ, ബൃഹത്ബലൻ, കോസലൻ, സാത്വരൻ, കൃതവർമ്മൻ ഈ ദീർഘബാഹുക്കളായ പത്തുപേർ ശൂരന്മാരും, ഭൂരിദക്ഷിണന്മാരും യജ്വാക്കളുമാണ്. അവർ അക്ഷൗഹിണീശന്മാരാണ്. ഇവരും മറ്റു പല രാജാക്കളും, രാജപുത്രന്മാരും, ദുര്യോധനന്റെ കീഴിൽ സന്നദ്ധരായി നിന്നു. നീതിമാന്മാരും മഹാരഥന്മാരുമായ അവർ കൃഷ്ണാജിനം കെട്ടി. യുദ്ധതൽപരന്മാരായി വിളങ്ങി. പത്ത് അക്ഷൗഹിണിസൈന്യങ്ങളെ നിരത്തി സമർത്ഥന്മാരായ അവർ ഹർഷിച്ചുകൊണ്ടു ദുര്യോധനന്നുവേണ്ടി പ്രാണൻകളഞ്ഞു ബ്രഹ്മലോകത്തെ പ്രാപിക്കുവാൻ കാംക്ഷിച്ചുകൊണ്ടുതന്നെ നിന്നു.

പതിനൊന്നാമത്തെ അക്ഷൗഹിണി ധാർത്തരാഷ്ട്രന്റെ പെരുംപടയാണ്. ആ സൈന്യം എല്ലാ സൈന്യങ്ങളുടേയും മുമ്പിൽ ഭീഷ്മന്റെ കൂടെനിന്നു.

വെള്ളത്തലപ്പാവു ധരിച്ച്, വെള്ളക്കുതിരകളെപ്പൂട്ടിയ വെള്ളത്തേരിൽക്കയറി, വെള്ളച്ചട്ടയിട്ടു ഭീഷ്മനെ ഞങ്ങൾ കണ്ടു. ആ ഹേമധ്വജമണിഞ്ഞ വെള്ളത്തേരിൽ ശുഭ്രകാന്തിയോടെ ഉദിച്ചുവരുന്ന പൂർണ്ണചന്ദ്രനെ എന്നപോലെ കൗരവർ നോക്കിനിന്നു. ധൃഷ്ടദ്യുമ്നൻ മുതലായ മഹാരഥന്മാരായ സൃഞ്ജയന്മാർ ക്രോധത്തോടെ നില്ക്കുന്ന സിംഹത്തെക്കണ്ട മാൻകൂട്ടംപോലെയായി. ധൃഷ്ടദ്യുമ്നാദ്യന്മാർ വീണ്ടും നടുങ്ങിപ്പോയി.

അങ്ങനെ ശ്രീയോടുകൂടി പതിനൊന്ന് അക്ഷൗഹിണി ഒരുഭാഗത്ത്, വമ്പന്മാരായ പാർത്ഥന്മാരുടെ ഏഴ് അക്ഷൗഹിണി മറുഭാഗത്ത്. മദിക്കുന്ന മകരമത്സ്യങ്ങളും, മഹാഗ്രാഹങ്ങളും, ചുറ്റുന്ന പ്രളയകാലത്തെ പ്രക്ഷുബ്ധമായ രണ്ടു സമുദ്രങ്ങൾപോലെ സൈന്യം പ്രശോഭിച്ചു. ഇതുപോലെ ഒരു പട ഞാൻ കണ്ടിട്ടും കേട്ടിട്ടും ഇല്ല. അത്ര മഹത്തായിരുന്നു കൗരവന്മാരുടെ പട കൂടുമ്പോഴത്തെ കാഴ്ച!

**17. സൈന്യവർണ്ണനം** – സഞ്ജയൻ പറഞ്ഞു: "കൃഷ്ണദ്വൈപായനൻ (വ്യാസൻ) പറഞ്ഞവിധംതന്നെ രാജാക്കന്മാരെല്ലാം ഒന്നിച്ചുകൂടി. മകം നക്ഷത്രത്തോടുകൂടി ചന്ദ്രൻ ചേരുന്ന ദിവസം വന്നു. സപ്തഗ്രഹങ്ങളും ആകാശത്ത് ഉജ്ജ്വലിച്ചു. അർക്കൻ ഉദിക്കുമ്പോൾ രണ്ടു ബിംബങ്ങളായി കാണപ്പെട്ടു. ജ്വലിക്കുന്ന ശിഖയോടുകൂടി അർക്കൻ തെളിഞ്ഞു. കത്തിജ്ജ്വലിക്കുന്ന ദിക്കിലിരുന്നു കാക്കയും കുറുക്കനും ശബ്ദമുണ്ടാക്കി. കാട്ടുമാംസവും ശോണിതവും ഭക്ഷിക്കുന്ന ക്രവ്യാദങ്ങൾ ബുഭുക്ഷതയോടെ കോലാഹലമുണ്ടാക്കി. നാളുതോറും പ്രഭാതമാകുമ്പോൾ ഭീഷ്മനും ദ്രോണനും പാണ്ഡവന്മാർ ജയിക്കട്ടെ എന്ന് പതിവുപോലെ ആശംസിച്ചു. പൊരുതുന്നത് അങ്ങയ്ക്കുവേണ്ടിയും ജയാശംസ പാണ്ഡവന്മാർക്കുവേണ്ടിയും ആയിരുന്നു! അങ്ങനെയാണ് അവരുടെ നിശ്ചയം!

സർവ്വധർമ്മജ്ഞനായ ഭവാന്റെ പിതാവ്, ഭീഷ്മൻ, മന്നവന്മാരെയൊക്കെ വിളിച്ചുകൂട്ടി ഇപ്രകാരം പറഞ്ഞു: 'നരേന്ദ്രന്മാരേ, ഇതാ സ്വർഗ്ഗരാജ്യം നിങ്ങൾക്കായി തുറന്നുവെച്ചിരിക്കുന്നു. അതിലേ, നിങ്ങൾപോയി ശക്രബ്രഹ്മസാലോക്യം പ്രാപിക്കുവിൻ. ഇതു നിങ്ങൾക്കു പണ്ടുള്ളവർ നിശ്ചയിച്ച ശാശ്വതമാർഗ്ഗമാണ്. നിങ്ങൾ പോരിൽ വ്യഗ്രതകൂടാതെ ആത്മസംഭാവനം ചെയ്യുവിൻ. മാന്ധാതാവ്, നാഭാഗൻ, യയാതി, നഹുഷൻ, നൃഗൻ ഇവരൊക്കെ ഇപ്രകാരമുള്ള വീരകർമ്മങ്ങളാൽ സിദ്ധരായി സ്ഥാനത്തു കേറിയവരാണ്. രോഗം പിടിച്ചു വീട്ടിൽക്കിടന്നു മരിക്കുന്നത് ക്ഷത്രിയന്മാർക്ക് അധർമ്മമാണ്. ഇരുമ്പുകൊണ്ടുചാകുന്നത് അവർക്ക് അത്യന്തം ശ്രേഷ്ഠമായ ധർമ്മമാണ്.'

ഭീഷ്മൻ ഇങ്ങനെ പറഞ്ഞതു കേട്ടപ്പോൾ രാജാക്കന്മാരെല്ലാം സ്വസൈന്യങ്ങൾ സന്തോഷിക്കുമാറു തേരുകളിൽക്കയറി പുറപ്പെട്ടു. അമാത്യബന്ധുവർഗ്ഗത്തോടുകൂടി വൈകർത്തനനായ കർണ്ണൻ, ഭീഷ്മൻ കാരണം പോരിൽ ശസ്ത്രംവെച്ചു പിന്മാറി. കർണ്ണൻ കൂടാതെ നിന്റെ മക്കളും നിന്റെ ഭാഗത്തുള്ള രാജാക്കളും പത്തുദിക്കും മുഴക്കുമാറു സിംഹനാദം പൊഴിച്ചു യുദ്ധത്തിന്നിറങ്ങി.

വെള്ളക്കുട, കൊടിക്കൂറ, കൊടി, ആന, ഹയങ്ങൾ, തേർ, പത്തി എന്നിവയോടു ചേർന്ന് ആ സൈന്യങ്ങൾ ശോഭിച്ചു. ഭേരീപണവനാദങ്ങളും ദുന്ദുഭിധ്വനികളും രഥചക്രസ്വനവും കൂടിച്ചേർന്ന ഇരമ്പംകൊണ്ടു ലോകം വിറച്ചു. പൊന്നിൻതോൾവള, കേയൂരം, വില്ല് എന്നിവയോടുകൂടിയ മഹാരഥന്മാർ അഗ്നിപർവ്വതങ്ങൾപോലെ മിന്നി ഏറ്റവും ശോഭിച്ചു. പഞ്ചതാരങ്ങളോടുകൂടിയ താലധ്വജമുള്ള ഭീഷ്മൻ വിമലാർക്കാഭനായി കുരുസൈന്യത്തിന്റെ അഗ്രഭാഗത്തുനിന്നു. നിന്റെ ഭാഗത്തുള്ള വില്ലാളിവീരന്മാർ ഭീഷ്മന്റെ ഓരോ ഭാഗത്തും ചെന്നുകൂടി. ഗോവാസനനായ ശൈബ്യൻ മറ്റു രാജാക്കന്മാരോടുകൂടി കൊടിയുള്ള രാജോചിതമായ രഥത്തിൽ കയറി എത്തി. പത്മവർണ്ണൻ സർവ്വസൈന്യവ്യൂഹത്തിന്റെ മുമ്പിൽനിന്നു. സിംഹലാംഗുലകേതനനായ ദ്രൗണി, ശ്രുതായുധൻ, ചിത്രസേനൻ, പുരുമിത്രൻ, വിവിംശതി, ശല്യൻ, ഭൂരിശ്രവസ്സ്, വികർണ്ണൻ, ദ്രോണപുത്രൻ ഈ ഏഴു വില്ലാളിവീരന്മാർ തേരിൽ ചട്ടയിട്ടു ഭീഷ്മന്റെ മുൻഭാഗത്തു നിന്നു. അവരുടെ ഉന്നതമായ ധ്വജം അംബരത്തിൽ പാറിക്കളിച്ചു. അവരുടെ തേർത്തടം പ്രശോഭിച്ചു. സുവർണ്ണവേദി പൊന്നിൻകിണ്ടിയോടും വില്ലോടുംകൂടിയ ദ്രോണാചാര്യന്റെ കൊടിയും പ്രശോഭിച്ചു. അനേകശതം, അനേകായിരം സൈന്യത്തെ കർഷിക്കുന്ന ദുര്യോധനന്റെ മണിനാഗധ്വജം കാറ്റിൽ പറന്നുകളിച്ചു. പൗരവാന്വിതനായ കലിംഗരാജാവ്, കാംബോജരാജാവ് സുദക്ഷിണൻ, ശല്യൻ, ക്ഷേമധന്വാവ്, എന്നിവർ മുൻഭാഗത്തു നിന്നു. വിലയേറിയ വൃഷഭധ്വജമുള്ള തേരുമായി മാഗധപ്പടയുമായി മാഗധൻ വന്നുചേർന്നു. അത് അംഗേശനും വീരനായ കൃപനും കാക്കുന്ന ശരൽഘനപ്രഭമായ കിഴക്കൻപടയാണ്. സൈന്യാഗ്രത്തിൽ കീർത്തിശാലിയായ ജയദ്രഥൻ വെള്ളിപ്പത്തിക്കൊടിയുമായി ശോഭിച്ചു. അവന്റെ കീഴിൽ നൂറായിരം രഥങ്ങളും, എണ്ണായിരം ആനകളും, അറുപതിനായിരം കുതിരകളുമുണ്ട്. സിന്ധുരാജാവ് പാലിക്കുന്ന ആ സൈന്യം അസംഖ്യം നാഗങ്ങളോടും അശ്വങ്ങളോടുംകൂടി ശോഭിച്ചു. അറുപതിനായിരം രഥങ്ങളും, പതിനായിരം ആനകളുംചേർന്നു സർവ്വകലിംഗന്മാരുടേയും നാഥനായ കേതുമാൻ ഇറങ്ങി. കുന്നുകൾക്കു തുല്യമായ ആനകൾ യന്ത്രതോമരതൂണീരപതാകാദികളോടുകൂടി പ്രശോഭിച്ചു. കൊടിയിൽ 'അഗ്നി'യുമായി കലിംഗരാജാവ് ശ്വേതച്ഛത്രവും ചാമരവും നിഷ്കവുമായി പ്രശോഭിച്ചു. കേതുമാനും ഭംഗിയുള്ള തോട്ടിയുമായി മഴക്കാറിന്നു മുകളിൽ സൂര്യനെന്നപോലെ ശോഭിച്ചു. വമ്പനായ കൊമ്പന്റെ പുറത്തുവന്നു വിളങ്ങുന്ന ഭഗദത്തൻ ഐരാവതത്തിന്റെ പുറത്ത് ഇന്ദ്രനെന്നപോലെ തേജസ്സുകൊണ്ടു ദീപ്തനായി. വിന്ദാനുവിന്ദന്മാരും ഭഗദത്തനെപ്പോലെതന്നെ ആനപ്പുറത്ത് ഇരുന്നു കേതുമാനെ തുണച്ചു. തേർക്കൂട്ടത്തോടുകൂടിയ ആ വ്യൂഹം രാജാക്കളാകുന്ന ശിരസ്സോടും ഗജങ്ങളാകുന്ന ഉടലോടും അശ്വങ്ങളാകുന്ന പക്ഷങ്ങളോടും ചുറ്റുന്ന മുഖത്തോടുകൂടി പറന്ന് എത്തിക്കഴിഞ്ഞു. ദ്രോണനും ഭീഷ്മനും കൃപനും ബാൽഹീകനും കൂടി വ്യൂഹം ചമച്ചു.

**18. സൈന്യവർണ്ണനം** – സഞ്ജയൻ പറഞ്ഞു: "ഒരു മുഹൂർത്തംകൊണ്ടു പെട്ടെന്നു നെഞ്ചുപിളർക്കുന്നവിധം ഭയങ്കരമായ ശബ്ദം യോധന്മാരുടെ ഇടയിൽനിന്ന് ഉയർന്നു. ശംഖഭേരീനാദങ്ങൾ, ആനകളുടെ ചിന്നംവിളികൾ, രഥനേമീധ്വനികൾ ഇവയെല്ലാംകൂടി ഭൂമി പിളരുകയാണോ എന്നു തോന്നിപ്പോകുമാറു ഭയങ്കരമായ ശബ്ദമുയർന്നു. അശ്വങ്ങളുടെ ഹ്രേഷിതവും, യോദ്ധാക്കളുടെ സിംഹനാദങ്ങളും, ആർപ്പുവിളിയും, ഘോഷവും, അട്ടഹാസവുമായി ഭൂമി കുലുക്കി ആകാശത്തിൽ മാറ്റൊലിക്കൊണ്ടു. രാജാവേ, ഭവാന്റെ പുത്രന്മാരുടേയും, പാണ്ഡുവിന്റെ പുത്രന്മാരുടേയും പെരുംപടകൾ പരസ്പരം അടുക്കുന്ന സമയത്ത് ഇപ്രകാരം പ്രകമ്പിച്ചു. പൊന്നണിഞ്ഞ കൊമ്പനാനകളും, രഥങ്ങളും, മിന്നലണിഞ്ഞ മേഘങ്ങൾപോലെ കാണപ്പെട്ടു. നിന്റെ പക്ഷക്കാരുടെ പൊന്നുകെട്ടിച്ച കൊടികൾ പലവിധത്തിൽ കത്തുന്ന അഗ്നികൾപോലെ ശോഭിച്ചു. ശക്രന്റെ ആലയത്തിൽ ശുഭ്രമായ ശക്രകേതുക്കൾപോലെ രണ്ടുഭാഗത്തേയും കൊടികൾ കാണപ്പെട്ടു. വീരന്മാരുടെ പ്രഭയേറിയ കവചങ്ങൾ അർക്കാഗ്നികൾപോലെ ശോഭിച്ചു.

വിചിത്രചാപങ്ങളും, ആയുധങ്ങളുമുള്ളവരായ കുരുയോധന്മാർ ശസ്ത്രമേന്തി കൈയുറയുമായി ശോഭിച്ചു കൊടി ഉയർത്തി ഋഷഭാക്ഷരും, മഹേഷ്വാസരും ഭീഷ്മനെ കാക്കുന്നവരുമായ നിന്റെ ഉണ്ണികൾ സേനാഗ്രത്തിൽ വിളങ്ങി.

ദുശ്ശാസനൻ, ദുർവ്വിഷഹൻ, ദുസ്സഹൻ, ദുർമ്മുഖൻ, വിവിംശതി, ചിത്രസേനൻ, വികർണ്ണൻ, പുരുമിത്രൻ, ജയൻ, സത്യവ്രതൻ, യൂപധ്വജൻ, ശലൻ എന്നിവരും അവരെ തുണയ്ക്കുന്നതി

ന്നുള്ള ഇരുപതിനായിരം തേരുകളും, ശൂരസേനർ, അഭീഷാഹർ, ശിബിമാർ, വസാതികൾ, സാലന്മാർ, മത്സ്യർ, അംബഷ്ഠർ, കേകയന്മാർ, ത്രിഗർത്തർ, സൗവീരന്മാർ, കിതവരായ പ്രാച്യോദീച്യപ്രതീച്യന്മാർ, ഈ പന്ത്രണ്ടു നാട്ടുകാർ അതിലുണ്ടായിരുന്നു. അവരൊക്കെ ഉടൽ വിട്ടു. പിതാമഹനെ രക്ഷിച്ചുപോരുന്ന തേർനിരയോടുകൂടി ശക്തിയേറിയ പതിനായിരം ആനകൾ രഥയോഗത്തിന്നു സഹായിച്ചു. തേരുകൾക്കു ചക്രരക്ഷകന്മാരായും, ആനകൾക്കു പാദരക്ഷകന്മാരായും പടയ്ക്കിടയിൽ നൂറും ആയിരവുമായി അറുപതിനായിരം പദാതികൾ വാളും പരിചയും വില്ലുമായി നിന്നു. അസംഖ്യം നൂറും ആയിരവും ഖരപ്രാസയോധികളായ പതിനൊന്ന് അക്ഷൗഹിണി സൈന്യങ്ങൾ നിന്റെ പുത്രന്ന് ഗംഗാനദി യമുനയോടടുക്കുന്നവിധം അവിടെ കാണപ്പെട്ടു."

**19. പാണ്ഡവസൈന്യവ്യൂഹം –** ധൃതരാഷ്ട്രൻ പറഞ്ഞു: "നമ്മുടെ ഭാഗത്തുള്ള പതിനൊന്ന് അക്ഷൗഹിണി സൈന്യം അണിനിരന്നതു കണ്ടപ്പോൾ അതിനേക്കാൾ കുറഞ്ഞ സൈന്യംകൊണ്ട് എങ്ങനെ പാണ്ഡവൻ എതിർവ്യൂഹം ചമച്ചു? ദേവഗന്ധർവ്വാസുരവ്യൂഹങ്ങളെപ്പറ്റിയൊക്കെ ജ്ഞാനമുള്ള ഭീഷ്മനോട് എതിർക്കുവാൻ എന്ത് എതിർവ്യൂഹമാണ് പാർത്ഥൻ ചമച്ചത്?"

സഞ്ജയൻ പറഞ്ഞു: "ധാർത്തരാഷ്ട്രന്റെ സൈന്യവ്യൂഹം ചേർന്നു കണ്ടപ്പോൾ ധർമ്മാത്മാവായ ധർമ്മരാജാവ് ധനഞ്ജയനോടു പറഞ്ഞു: 'ഉണ്ണീ, ബൃഹസ്പതിമഹർഷി പറഞ്ഞതിനെ സ്മരിച്ചുകൊണ്ടു ഞാൻ നിന്നോടു പറയുന്നു. വലിയ സൈന്യത്തോടു ചെറിയ സൈന്യം എങ്ങനെയാണ് പോരാടേണ്ടത് എന്നു ബൃഹസ്പതി പറയുന്നുണ്ട്. കുറച്ചു സൈന്യമായാലും അവരെ ചേർത്തു പരത്തിനിർത്തി വലിയ സൈന്യത്തോടെതിർക്കാമെന്നാണ്. അതിനു നമുക്കു പറ്റിയ വ്യൂഹം 'സൂചീമുഖ'മാണ്. നമുക്കു ശത്രുക്കളേക്കാൾ കുറവാണല്ലോ സൈന്യം. അതുകൊണ്ട് ബൃഹസ്പതി പറഞ്ഞപോലെ നീ വ്യൂഹം ചമയ്ക്കുക.' ഇപ്രകാരം ധർമ്മജൻ പറഞ്ഞപ്പോൾ അതിന്ന് അർജ്ജുനൻ ഇപ്രകാരം മറുപടി പറഞ്ഞു: 'രാജേന്ദ്രാ, ഇതാ ഞാൻ ഭവാന്റെ വ്യൂഹം കെട്ടുന്നു. അത് അതിദുർജ്ജയവും അചഞ്ചലുമാണ്. വജ്രപാണി ചമച്ച വജ്രം എന്നാണ് ഈ വ്യൂഹത്തിന്റെ പേര്. ആഞ്ഞടിക്കുന്ന കാറ്റുപോലെ എതിരാളികൾക്കു ദുസ്സഹനായ ഭീമൻ നമ്മുടെ മുമ്പിൽനിന്നു പൊരുതുന്ന യോധപുംഗവനാണല്ലോ. അവൻ ശത്രുസൈന്യത്തിന്റെ പ്രൗഢിയൊക്കെ മർദ്ദിച്ച് ഒതുക്കിക്കളയും. യുദ്ധമാർഗ്ഗവിചക്ഷണനായ ആ യോധാഗ്രണി മുമ്പിൽനിന്ന് ആദ്യം പൊരുതും. ദുര്യോധനാദ്യരായ കുരുക്കൾ അവനെക്കണ്ടാൽ പേടിച്ച് സിംഹത്തെക്കണ്ട മാൻകൂട്ടം പോലെ ഒഴിഞ്ഞുകളയും. യോധശ്രേഷ്ഠനായ ഭീമനെ പ്രാകാരത്തെപ്പോലെ–ദേവന്മാർ ഇന്ദ്രനെ എന്നപോലെ–നാം ആശ്രയിക്കണം. ക്രോധത്തോടെ നില്ക്കുന്ന ഉഗ്രകർമ്മാവായ ഭീമനെ പോരിൽ നേരിട്ടുകണ്ട് എതിർക്കുവാൻ ധൈര്യമുള്ളവനായി ഇന്നു ലോകത്തിൽ ആരേയും ഞാൻ കാണുന്നില്ല' എന്നു പറഞ്ഞ് അപ്രകാരമുള്ള വ്യൂഹം നിർമ്മിച്ചു. ആ മഹാബലമായ വ്യൂഹവും കെട്ടി അർജ്ജുനൻ പുറപ്പെട്ടു. കുരുക്കൾ വന്നതായിക്കണ്ടപ്പോൾ പാണ്ഡവന്മാരുടെ മഹാസൈന്യം നിറഞ്ഞുകവിഞ്ഞൊഴുകുന്ന ഗംഗാനദിയെപ്പോലെ ശോഭിച്ചു. സൈന്യവ്യൂഹത്തിന്റെ മുമ്പിൽ ഭീമനും അപ്രകാരം ധൃഷ്ടദ്യുമ്നനും നകുലനും സഹദേവനും ധൃഷ്ടകേതുവും നിന്നു. പിന്നിൽ അക്ഷൗഹിണിയോടുകൂടി വിരാടരാജാവും നിന്നു. ആ രാജാവിനെ കാത്തുകൊണ്ട് അനുജന്മാരും പുത്രന്മാരും പിൻപുറത്തായിനിന്നു, ഭീമന്റെ ചക്രരക്ഷകന്മാരായി ശ്രീമാന്മാരായ മാദ്രീപുത്രന്മാരും, ദൗപദേയന്മാരും, അഭിമന്യുവും നിന്നും. അവരുടെയൊക്കെ ഗോപ്താവായി ധൃഷ്ടദ്യുമ്നനും നിന്നു. അവനോടു ചേർന്നു പടയിൽ ശൂരരഥികരായ പ്രഭദ്രകന്മാരും നിന്നു. അതിന്റെ പിന്നിൽ ശിഖണ്ഡി അർജ്ജുനന്റെ രക്ഷയിൽ ഭീഷ്മവധത്തിനൊരുങ്ങി നിന്നു. അർജ്ജുനന്റെ പിന്നിലായി ശക്തിമാനായ സാത്യകിയും നിന്നു. പിന്നെ, ചക്രരക്ഷയ്ക്കായി ഉത്തമൗജസ്സ്, യുധാമന്യു, പാർഷതൻ, കേകയന്മാർ, ധൃഷ്ടകേതു, ചേകിതാനൻ എന്നിവരും നിന്നു. ഭീമൻ വജ്രക്കാതലായ ഭീമമായ ഗദയേന്തി ഊക്കിൽ ഒന്നു ചരിച്ചാൽ മഹാസമുദ്രമെന്നപോലെ വേലിയേറ്റംകൊള്ളും.

'ഇതാ, അമാത്യന്മാരോടുകൂടി രാജാവേ, ഭവാന്റെ കണ്ണിന്നു നേരെ ധൃതരാഷ്ട്രന്റെ രക്തസംബന്ധികൾ നില്ക്കുന്നു. രാജേന്ദ്രാ! ശക്തനായ ഭീമന്നു കാണിച്ചുകൊടുത്താലും' എന്ന് അർജ്ജുനൻ പറഞ്ഞപ്പോൾ ഹേ, ഭാരതാ! സൈന്യംമുഴുവൻ ഹർഷാരവങ്ങൾകൊണ്ടും അനുകൂലോക്തികൾകൊണ്ടും മുഖരിതമായി.

നടുപ്പടയിൽ, യുധിഷ്ഠിരരാജാവ് സഞ്ചരിക്കുന്ന പർവ്വതാകാരങ്ങളായ വലിയ ആനകളോടുകൂടിയും അക്ഷൗഹിണിയോടുകൂടിയും, പാഞ്ചാലരാജാവായ യജ്ഞസേനൻ വിരാടന്റെ പിന്നിൽചെന്നു നിന്നു. അവരുടെ തേരുകളിൽ ചന്ദ്രസൂര്യപ്രഭങ്ങളായ സ്വർണ്ണധ്വജങ്ങൾ നാനാചിഹ്നങ്ങളോടുകൂടി വിളങ്ങി. അതിൽപ്പിന്നെ അവിടം വിട്ടു ധൃഷ്ടദ്യുമ്നൻ അനുജന്മാരും മക്കളുമായി ധർമ്മപുത്രനെ രക്ഷിച്ചു.

രാജാവേ, ഭവാന്റെ മക്കളുടേയും ശത്രുക്കളുടേയും തേർക്കൊടികളെ അധഃകരിക്കുമാറ് അർജ്ജുനന്റെ തേർക്കൊടിയിൽ മഹാശക്തനായ കപി നിന്നു.

ഋഷ്ടി, വാൾ, വേൽ എന്നീ ആയുധങ്ങളോടുകൂടി മുൻപിൽ അനേകായിരം കാലാൾപ്പട ഭീമസേനന്റെ രക്ഷയ്ക്കായി നടന്നു. മദം പൊട്ടിച്ചാടുന്ന പത്മഗന്ധികളായ പതിനായിരം പൊന്നണിഞ്ഞ ഗജങ്ങൾ ചൊടിയോടെ, കത്തുന്ന കുന്നുകൾപോലെയും, ചൊരിയുന്ന കാർമേഘംപോലെയും, വർഷകാലത്തെ കാർമേഘംപോലെയും യുധിഷ്ഠിരരാജാവിനെ പിന്നിൽനിന്നു തുണച്ചു. ഇരുമ്പുലക്കപോലുള്ള വലിയ ഗദയെടുത്ത് ഭീമനും ആ പെരുംപടയെ അണിനിരത്തി. ദുരാധർഷനും മഹാശയനും അർക്കനെപ്പോലെ ദുഷ്പ്രേക്ഷ്യനും സൈന്യസന്താപകാരിയുമായ ഭീമനെ അടുത്തുനിന്നു നോക്കുവാൻ ഒരു യോദ്ധാവും ശക്തനായില്ല. വജ്രം എന്ന ആ വ്യൂഹം നിർഭയവും സർവ്വതോമുഖവുമാണ്. ചാപമാകുന്ന മിന്നൽക്കൊടിയോടുകൂടി ഗാണ്ഡീവി ഭരിക്കുന്നതാണത്. നിന്റെ പടയ്ക്ക് ഈ എതിർവ്യൂഹം പാണ്ഡവൻ കെട്ടിനില്ക്കുന്നു. പാണ്ഡവന്മാർ കാക്കുന്ന ആ വ്യൂഹത്തെ ജയിക്കുവാൻ, വജ്രവ്യൂഹത്തെ ജയിക്കുവാൻ മർത്ത്യലോകത്ത് ആർക്കും സാദ്ധ്യമല്ല.

സൂര്യോദയത്തിൽ സൈന്യങ്ങൾ സന്ധ്യ സേവിച്ചു നില്ക്കുമ്പോൾ കാറില്ലാതെ ഇടിവെട്ടുകയും, നീരണിഞ്ഞ കാറ്റു വീശുകയും ചെയ്തു. താഴെയായി ചരൽ വാരിയെറിയുന്ന ചുഴലിക്കാറ്റും അടിച്ചു. ഭയങ്കരമായി പൊടിപടലം പരത്തി ആകാശം മറയ്ക്കുകയും ഇരുട്ടു പരക്കുകയും ചെയ്തു. കിഴക്കായി വലിയ കൊള്ളിമീൻ പാഞ്ഞണഞ്ഞു. ഉദിച്ചുവരുന്ന അർക്കനിൽ അതു ചെന്ന് ഭയങ്കരസ്വരത്തോടെ ഇടിച്ചു തകരുകയും ചെയ്തു.

പിന്നെ, സൈന്യം പുറപ്പെടുന്ന സമയത്ത് ഉദയസൂര്യൻ മങ്ങുകയും ഭൂകമ്പവും അതോടൊപ്പം വലിയ ഒരു ഇരമ്പവും ഉണ്ടായി. ഭൂമി അപ്പോൾ പൊട്ടുകയും തകരുകയും ദിക്കിലൊക്കെ നിർഘാതങ്ങളുണ്ടാവുകയും ചെയ്തു. പൊടിപടലം പറന്ന് ഒന്നും അറിയാത്തമട്ടിലായി.

കൊടികളെല്ലാം ചുഴലിയിൽപ്പെട്ടുകുലുങ്ങി. മണികളും പൊന്നുകളും പൂമാലകളും അണിവസ്ത്രങ്ങളും ചേർന്നതും കൊടിക്കൂറകൾകൊണ്ട് അർക്കകാന്തി വെല്ലുന്നതുമായ കൊടികളൊക്കെ കൂട്ടിയടിച്ചു പനങ്കാട്ടിലെന്നപോലെ ത്ധണത്ധണൽക്കാരമുണ്ടാക്കി. ഇപ്രകാരം പോരിന്നു പുറപ്പെട്ട പുരുഷവ്യാഘ്രരായ പാണ്ഡവന്മാർ ഭവാന്റെ മക്കളുടെ സേനയോട് എതിർക്കുവാൻ തക്ക എതിർവ്യൂഹം കെട്ടിനിന്നു. ഭടന്മാരുടെ മജ്ജകളൊക്കെ പിഴിഞ്ഞെടുക്കുന്നവിധം വലിയ ഗദയുമായി ആ വ്യൂഹത്തിന്റെ പുരോഭാഗത്തായി ഭീമസേനൻ നിന്നു."

**20. സൈന്യവർണ്ണനം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, പുലർച്ചയിൽ ആരാണ് ഹർഷത്തോടുകൂടെ പോരിന്നുവന്നുനിന്നത്? ഭീഷ്മൻ നടത്തുന്ന എന്റെ ഭടന്മാരോ, ഭീമൻ നടത്തുന്ന പാണ്ഡവയോധന്മാരോ? അവരുടെ പുറപ്പാടിൽ ആരുടെ പിന്നിലായിരുന്നു സോമനും സൂര്യനും അനിലനും? ആര് പുറപ്പെട്ടപ്പോഴാണ് കുറുക്കനും മറ്റും ഓരിയിട്ടത്? ആർക്കൊ ക്കെ പുറപ്പാടിൽ മുഖവർണ്ണം തെളിഞ്ഞിരുന്നു? ഈ പറഞ്ഞതൊക്കെ ആർക്കാണ് കണ്ടതെന്ന് നീ ശരിയായി പറയുക!"

സഞ്ജയൻ പറഞ്ഞു: "സൈന്യങ്ങൾ രണ്ടും തുല്യമായി ഒപ്പം വന്നണഞ്ഞു. രണ്ടു വ്യൂഹങ്ങളും ഹർഷതുന്ദിലന്മാരായിരുന്നു. രണ്ടു വ്യൂഹവും കാട്ടുനിരപ്പുപോലെ ചിത്രമായിരുന്നു. രണ്ടുഭാഗവും നരന്മാർ, ആനകൾ, അശ്വങ്ങൾ ഇവയാൽ പൂർണ്ണമായിരുന്നു. സൈന്യം രണ്ടും വിസ്തൃതമായ ഭൂഭാഗംപോലെ പരന്നുകണ്ടു. രണ്ടും ദുഷ്പ്രധർഷംതന്നെ! രണ്ടുഭാഗക്കാരും തുല്യമായിത്തന്നെ പടവെട്ടിച്ചാകുവാൻ സന്നദ്ധരായി നിന്നു. പടിഞ്ഞാട്ടുതിരിഞ്ഞു കൗരവന്മാരും കിഴക്കോട്ടുതിരിഞ്ഞു പാർത്ഥന്മാരും നിന്നു. ദൈത്യേന്ദ്രസേനപോലെ കൗരവസേനയും, ദേവേന്ദ്രസേനപോലെ പാണ്ഡവസേനയും ശോഭിച്ചു. പിന്നിൽനിന്നു പാണ്ഡവന്മാർക്കനുകൂലമായ, ശുഭലക്ഷണമായ, കാറ്റുവീശി. അപ്പോൾ അശുഭസൂചകമായി ചെന്നായ ധാർത്തരാഷ്ട്രന്മാരുടെ പിന്നിൽനിന്ന് ആർത്ത് ഓരിയിട്ടു. ഗജേന്ദ്രന്മാരുടെ മദഗന്ധം നിന്റെ പുത്രന്മാരാകുന്ന ആനക്കൂട്ടം സഹിച്ചില്ല. ദുര്യോധനൻ, പൊന്നണിഞ്ഞ് മദംചാടുന്ന ഒരു പാണ്ടൻ ആനയുടെ പുറത്തുകയറി കുരുക്കളുടെ നടുവിൽ കയറി നിന്നു. അപ്പോൾ വന്ദിസമൂഹങ്ങൾ അവനെ വാഴ്ത്തി സ്തുതിച്ചു. അവന്റെ തലയ്ക്കുമുകളിൽ പൊന്നലുക്കുള്ള വെൺകൊറ്റക്കുട ചന്ദ്രമണ്ഡലം പോലെ ശോഭിച്ചു. അവന്നുചുറ്റും പാർവ്വതീയരായ ഗാന്ധാരന്മാരോടുകൂടി ഗാന്ധാരരാജാവായ ശകുനി നിന്നു.

വൃദ്ധനായ ഭീഷ്മൻ സേനകൾക്കൊക്കെ മുമ്പിലായി വെള്ളക്കുടയും വെള്ളവില്ലും വെള്ളവാളും വെള്ളത്തലപ്പാവും വെള്ളക്കൊടിയുമായി വെള്ളമലപോലെയുള്ള വെള്ളക്കുതിരകളെപ്പൂട്ടിയ വെള്ളത്തേരിൽനിന്നു.

ആ സൈന്യത്തിൽ ധാർത്തരാഷ്ട്രന്മാർ എല്ലാവരും, ബാൽഹീകന്മാരുടെ ഭാഗത്ത് ശലൻ, അംബഷ്ഠന്മാർ, സിന്ധുസൗവീരരാജാക്കൾ, ശൂരന്മാരായ പഞ്ചാബുകാർ എന്നിവരും ശോണാശ്വനായ രുക്മരഥനും നിന്നു. വില്ലും കൈയിലേന്തി ദൈന്യംകൂടാതെ പിൻഭാഗത്തായി സർവ്വ ഉർവ്വീശന്മാരുടേയും ആചാര്യനായ ദ്രോണനും മന്നിന്ന് ഇന്ദ്രൻ എന്നപോലെ നിന്നു.

വൃദ്ധക്ഷത്രാത്മജനായ ഭൂരിശ്രവസ്സ്, പുരുമിത്രൻ, ജയൻ, കേകയന്മാർ, സാല്വൻ, ഗജാനീകം ചേർന്നെതിർക്കുന്ന സഗർഭ്യരായ മത്സ്യർ 'ഇവർ മദ്ധ്യത്തിൽനിന്നു.

ഇടത്തുഭാഗത്ത് കിരാതന്മാർ, പഹ്ലവന്മാർ, യവനന്മാർ, ശകന്മാർ ഇവരോടുകൂടി ചിത്രയോധിയായ ഗൗതമൻ എത്തി. വലത്തുവശത്തായി മഹാരഥന്മാരായ വൃഷ്ണിഭോജസുരാഷ്ട്രന്മാരും ബലവാനായ കൃതവർമ്മാവും ബലമുള്ള ആയുധങ്ങളുമായി അങ്ങയുടെ സൈന്യത്തെ കാത്തുനിന്നു. പതിനായിരം സംശപ്തകരഥീന്ദ്രന്മാർ അസ്ത്രമെടുത്ത് പാർത്ഥനു മരണമോ ജയമോ രണ്ടാലൊന്നുറപ്പിച്ച് പാർത്ഥൻ നില്ക്കുന്ന ദിക്കിലേക്കായി ത്രിഗർത്തന്മാരായ ശൂരന്മാരോടുകൂടി ചെന്നു.

ഹേ രാജാവേ, നിനക്കു നൂറായിരത്തിലധികം ആനകളും ആനതോറും നൂറു രഥങ്ങളും രഥംതോറും നൂറു കുതിരകളും കുതിരതോറും പത്തു ധനുർദ്ധരന്മാരും ധനുർദ്ധരൻതോറും നൂറു ചമ്മികളും ഇങ്ങനെ ഭവാന്റെ വ്യൂഹം ഭീഷ്മൻ കെട്ടി. ദേവമാനുഷഗന്ധർവ്വാസുരവ്യൂഹങ്ങൾ ചമയ്ക്കുന്ന ശാന്തനവനായ ഭീഷ്മൻ ദിനംതോറും മുന്നിട്ടുനിന്നു. രഥൗഘം കടൽപോലെ ആർത്തു. ഭീഷ്മൻ കാക്കുന്ന കുരുവ്യൂഹം പോരിന്നായി പടിഞ്ഞാട്ടു തിരിഞ്ഞ് ഏറ്റു.

രാജാവേ, നിന്റെ സൈന്യം വലിയതാണ്. പാണ്ഡവസൈന്യം അത്രയ്ക്കില്ല. എന്നാൽ അതും നിസ്സാരമല്ല. വൻപുള്ള തുതന്നെയാണ്. കൃഷ്ണാർജ്ജുനന്മാർ നയിക്കുന്നതാണ് ആ സൈന്യം."

**21. യുധിഷ്ഠിരാർജ്ജുനസംവാദം –** സഞ്ജയൻ പറഞ്ഞു: "ധാർത്തരാഷ്ട്രന്റെ വലിയ സൈന്യം പൊരുതാൻ നില്ക്കുന്നതുകണ്ടപ്പോൾ കുന്തീപുത്രനായ യുധിഷ്ഠിരൻ വിഷാദാകുലനായി. ഭീഷ്മൻ തീർത്ത അഭേദ്യമായ വ്യൂഹം നോക്കിക്കണ്ടപ്പോൾ, ഇത് എങ്ങനെ ഭേദിക്കുവാൻ കഴിയും, അസാദ്ധ്യംതന്നെ എന്നു വിചാരിച്ചു വാടിത്തളർന്ന് യുധിഷ്ഠിരൻ അർജ്ജുനനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അർജ്ജുനാ! നമുക്കു പോരിൽ എങ്ങനെ പൊരുതാൻ കഴിയും? ഭീഷ്മൻ യോദ്ധാവായിരിക്കെ ധാർത്തരാഷ്ട്രനെ എങ്ങനെ പൊരുതി ജയിക്കുവാൻ കഴിയും? ഈ വ്യൂഹം അക്ഷോഭ്യവും അഭേദ്യവുമാണ്. ഭീഷ്മൻ ശത്രുവിനാശനനാണ്. തേജസ്വിയായ അവൻ ശാസ്ത്രോക്തിപോലെ ചരിക്കുകയാൽ സൈന്യത്തോടുകൂടെ നമ്മൾ സംശയത്തിൽ പെട്ടുപോയിരിക്കുന്നു. അരികർശനാ! നമുക്ക് എങ്ങനെ ഈ വ്യൂഹത്തെ കയറിക്കടന്ന് വിജയത്തിലെത്തുവാൻ കഴിയും?" ജ്യേഷ്ഠൻ വിഷണ്ണനായിരിക്കുന്നു എന്നു കണ്ട് ശത്രുജിത്തായ അർജ്ജുനൻ യുധിഷ്ഠിരനോടു പറഞ്ഞു: "രാജാവേ, ഭവാന്റെ ഈ പട ചെറുതാണെങ്കിലും പ്രജ്ഞയാൽ ഗുണംകൂടിയതും വളരെ ശൂരന്മാരെ ജയിക്കുവാൻ മതിയായതുമാണ്. എന്തുകൊണ്ടാണെന്നു ഞാൻ പറയാം. ഇതിന്റെ രഹസ്യം നാരദനും ഭീഷ്മനും ദ്രോണനുമറിയാം. പണ്ട് ദേവാസുരമഹായുദ്ധത്തിൽ വാനവരോട് പിതാമഹൻ പറഞ്ഞ ഒരു സംഗതി ഞാൻ പറയാം: 'ബലവീര്യങ്ങൾകൊണ്ടുമാത്രം ജയാർത്ഥികൾ ജയിക്കുകയില്ല. സത്യധർമ്മനൃശംസ്യങ്ങൾകൊണ്ടു ജയം നേടാം. ധർമ്മം, അധർമ്മം, ലോഭം ഇവ കണ്ട് ഉത്തമമായതു കൈക്കൊള്ളുക. നിരഹങ്കാരമായി പൊരുതുക. ധർമ്മം എവിടെയുണ്ടോ അവിടെ ജയമുണ്ടാകും.' ആ വാക്കുകൾ ചിന്തിച്ചു നോക്കൂ! രാജാവേ, ഈ കാര്യം ഭവാൻ നല്ലപോലെ വിശ്വസിക്കുക. അതുകൊണ്ട് നമ്മൾക്കാണ് ഈ യുദ്ധത്തിൽ ജയം ഉണ്ടാവുക. അപ്രകാരം തന്നെ നാരദനും പറഞ്ഞു. 'കൃഷ്ണൻ ഉള്ളത് എവിടെയോ അവിടെയാണു ജയം' എന്ന്. ജയം കൃഷ്ണന്നടിമയാണ്. ഗുണവും വണക്കവുമുള്ളിടത്തേ ജയമുണ്ടാകൂ. അവയെല്ലാം മാധവ്നിൽ സ്ഥിതിചെയ്യുന്നു. അനന്തശക്തിയായ ഗോവിന്ദൻ ശത്രുക്കൂട്ടത്തിൽ വ്യഥയില്ലാത്തവനാണ്. ശാശ്വതനായ പുരുഷനും ദേവനുമായ കൃഷ്ണൻ ഉള്ളിടത്ത് ജയം ഉണ്ടാകും. അകുണ്ഠസായകനും വികുണ്ഠനുമായ ഹരിയാണ് കൃഷ്ണൻ. ദേവാസുരയുദ്ധത്തിൽ ആര് ജയിക്കുമെന്ന് കൃഷ്ണനോടു ചോദിച്ചപ്പോൾ 'കൃഷ്ണാ, ഞങ്ങൾ എങ്ങനെ ജയിക്കേണ്ടൂ?' എന്നു ചോദിച്ചവരാണ് ജയിച്ചത്. ആ മഹാത്മാവിന്റെ പ്രസാദത്താൽ മൂന്നു പാരും ശക്രാദിദേവന്മാർ നേടി. അതു ചിന്തിക്കുമ്പോൾ അങ്ങയ്ക്കു വ്യഥയ്ക്കു യാതൊരു വഴിയും ഞാൻ കാണുന്നില്ല. വിശ്വഭുക്കും അമരേശ്വരനുമായ ഭഗവാൻ അങ്ങയ്ക്കു വിജയം കാംക്ഷിക്കുമ്പോൾ എവിടെയാണ് പരാജയം?"

**22. ശ്രീകൃഷ്ണാർജ്ജുന സംവാദം –** സഞ്ജയൻ പറ ഞ്ഞു: "യുധിഷ്ഠിരരാജാവ്, പിന്നെ ഭീഷ്മന്റെ സേനയ്ക്ക് എതിർവ്യൂഹം കെട്ടി. ഉദ്ദേശിച്ചപോലെ ശത്രുസൈന്യത്തിന്ന് എതിരായിട്ടുള്ള അണി നിരത്തി. നല്ല പോരിൽ സ്വർഗ്ഗം പ്രാപിക്കുവാൻ ഇച്ഛിച്ചുകൊണ്ട് രാജാക്കന്മാരെല്ലാം നിന്നു. ശിഖണ്ഡിയുടെ വ്യൂഹമദ്ധ്യം സവ്യസാചി രക്ഷിച്ചു. ധൃഷ്ടദ്യുമ്നൻ ഭീമസേനന്റെ രക്ഷയിൽ മുമ്പു കയറിനിന്നു. സാത്യകി വലത്തു സൈന്യം രക്ഷിച്ചുകൊണ്ടു നിന്നു. ഇന്ദ്രനെപ്പോലെ ശൂരനായ വില്ലാളിയാണ് ആ സാത്വതപുംഗവൻ.

മഹേന്ദ്രയാനംപോലെ വേണ്ട ഉപകരണങ്ങളോടും സുവർണ്ണരത്നാഞ്ചിതമായി ശോഭിക്കുന്നതും, ഉത്തമവും,

സുവർണ്ണഭാണ്ഡത്തോടുകൂടിയ കടിഞ്ഞാണുള്ളതുമായ രഥത്തിൽ കയറി ഗജക്കൂട്ടത്തിൽ ധർമ്മജൻ സ്ഥിതിചെയ്തു. ഉയർന്നതും, ദന്തശലാകയുള്ളതുമായ അവന്റെ വെള്ളക്കുട ഏറ്റവും മനോഹരമായി പ്രകാശിച്ചു. മഹർഷിമാർ ഇന്ദ്രനെ വലംവെയ്ക്കുന്ന വിധത്തിൽ ധർമ്മരാജാവിനെ അപ്പോൾ വലം വെച്ചു.

ശത്രുവിന്നു നാശം ആശംസിക്കുന്ന പുരോഹിതന്മാരും വിജ്ഞാനികളായ മഹർഷിമാരും സിദ്ധന്മാരും മന്ത്രങ്ങളും മഹൗഷധങ്ങളും ജപിച്ചു ധരിച്ച് ചുറ്റും 'ശുഭമാകട്ടെ!' എന്നു പറഞ്ഞ് നില്പായി. പശുക്കളും, വസ്ത്രങ്ങളും, ഫലങ്ങളും, പൂക്കളും, നിഷ്ക്കങ്ങളും മറ്റും ഭൂസുരന്മാർക്കായി നല്കിക്കൊണ്ട് ആ കുരുമുഖ്യനായ രാജാവ് ദേവാധിപശക്രതുല്യൻ ഇറങ്ങി. സൂര്യനെപ്പോലെ ശോഭിക്കുന്ന നൂറായിരം രത്നങ്ങൾ പതിച്ചതും വിശിഷ്ടമായ സ്വർണ്ണംകൊണ്ട് അലങ്കരിച്ചതും അഗ്നിപോലെ ജ്വലിക്കുന്നതുമായ അർജ്ജുനന്റെ തേർ വെള്ളക്കുതിരകളെപ്പൂട്ടി, നല്ല ചക്രങ്ങളോടുകൂടി പ്രശോഭിച്ചു. കൃഷ്ണൻ സാരഥിയായിട്ടുള്ള ആ തേരിൽ ഗാണ്ഡീവമെന്ന വില്ലും ശരങ്ങളുമായി കപിധ്വജൻ കയറി. ഈ മന്നിൽ അവന്നു തുല്യനായി ഒരു വില്ലാളിയും ഇല്ല. ഇനി ഉണ്ടാവുകയുമില്ല. ഭവാന്റെ പുത്രന്റെ സൈന്യത്തെ മുടിക്കുമാറ് ഭയങ്കരമായ രൗദ്രാകൃതിയെടുക്കുന്നവനും ആയുധമൊന്നും കൂടാതെ കൈകൊണ്ടുതന്നെ നരന്മാരേയും അശ്വങ്ങളേയും ഗജങ്ങളേയും മുടിക്കുന്നവനുമായ ആ ഭീമസേനൻ യമന്മാരോടുകൂടി നിന്നു. വീരരഥം ഭരിക്കുന്നവനും സിംഹത്തേപ്പോലേയും ഋഷഭത്തെപ്പോലേയും ഗംഭീരമായി നടക്കുന്നവനും മഹേന്ദ്രസങ്കാശനും ദുർദ്ധർഷനുമായ വൃകോദരനെ ഉന്മത്തമായ ഗജേന്ദ്രനെപ്പോലെ കണ്ടതോടുകൂടി ചേറ്റിൽ പൂണ്ടുപോയ ആനയെപ്പോലെ യോദ്ധാക്കളെല്ലാം ഭയചകിതരായി. സൈന്യമദ്ധ്യത്തിലെത്തിയ ദുർദ്ധർഷനായ രാജപുത്രനെ, ഗുഡാകേശനെ നോക്കി കൃഷ്ണൻ ഇപ്രകാരം കല്പിച്ചു."

വാസുദേവൻ പറഞ്ഞു: "ഇതാ രോഷത്തോടെ ജ്വലിച്ചുകൊണ്ട് ബലവാനായ സിംഹത്തെപ്പോലെ കുരുവംശകേതു, മുന്നൂറോളം വാജിമേധം വഹിച്ചവനായ ഭീഷ്മൻ, ഈ സൈന്യത്തെ നോക്കുന്നു. കൗരവസൈന്യം ഈ യോഗ്യനെ, ഉഷ്ണകിരണനെ, മേഘങ്ങൾ എന്നവിധം മൂടിനില്ക്കുന്നതു നോക്കൂ! ഈ സൈന്യത്തെയെല്ലാം കൊന്നുവീഴ്ത്തി ഹേ, നരപ്രവീരാ! നീ ഈ ഭാരതനോടു യുദ്ധത്തിന്ന് കാംക്ഷിക്കൂ!"

**23. ദുർഗ്ഗാസ്തോത്രം** – സഞ്ജയൻ പറഞ്ഞു: "യുദ്ധത്തിന്നടുത്ത ധാർത്തരാഷ്ട്രന്റെ പടകണ്ട് അർജ്ജുനന്റെ ഹിതത്തിന്നായി കൃഷ്ണൻ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "മഹാബാഹോ! നീ ശുചിയായി പോരിന്നിറങ്ങുന്നതിന്നുമുമ്പ് നേർക്കുനിന്ന് ശത്രുക്കളെ ജയിക്കുവാൻവേണ്ടി ദുർഗ്ഗാസ്തോത്രം ജപിക്കുക!"

സഞ്ജയൻ പറഞ്ഞു: "ബുദ്ധിശാലിയായ കൃഷ്ണൻ ഇപ്രകാരം പറഞ്ഞതുകേട്ടപ്പോൾ അർജ്ജുനൻ തേർവിട്ടിറങ്ങി താഴെ നിന്നു കൈകൂപ്പി ഇപ്രകാരം സ്തുതിച്ചു."

അർജ്ജുനൻ സ്തുതിച്ചു:

"തൊഴുന്നേൻ സിദ്ധസേനാനീ, ആര്യേ! മന്ദരവാസിനീ!
കുമാരീ, കപിലേ, കാളീ കാപാലീ, കൃഷ്ണപിംഗളേ!
ഭദ്രകാളീ, മഹാകാളീ ഭവൽപ്പാദം നമിപ്പൂ ഞാൻ.
ചണ്ഡീ, ചണ്ഡേ, നമിക്കുന്നേൻ താരണീ, വരവർണ്ണിനീ.
കാർത്യായനീ, മഹാഭാഗേ, കരാളീ, വിജയേ, ജയേ!
ശിഖിപിഞ്ഛധ്വജധരേ നാനാഭൂഷണഭൂഷിതേ!
അട്ടശൂലപ്രഹരണേ, ഖഡ്ഗഖേടകധാരിണീ,
ഗോപേന്ദ്രസഹജേ, ജ്യേഷ്ഠേ നന്ദഗോപകുലോത്ഭവേ
മഹിഷാസൃക്പ്രിയേ നിത്യം കൗശികി, പീതവാസിനി
അട്ടഹാസേ, കോകമുഖീ, നമിക്കുന്നേൻ രണപ്രിയേ!
ഉമേ, ശാകംഭരീ, ശ്വേതേ, കൃഷ്ണേ, കൈടഭനാശിനീ,
ഹിരണ്യാക്ഷീ, വിരൂപാക്ഷീ, ധൂമ്രാക്ഷീ, കൂപ്പിടുന്നു ഞാൻ.
വേദശ്രുതി, മഹാപുണ്യേ, ബ്രഹ്മണ്യേ ജാതവേദസീ,
ജംബൂകടകചൈത്യങ്ങൾ വാണീടുന്ന മഹേശ്വരീ.
വിദ്യയ്ക്കും വിദ്യയാം ബ്രഹ്മം! ജനാവലിയിൽ നിദ്ര നീ!
സ്കന്ദമാതാവു നീ ദേവീ ദുർഗ്ഗേ, കാന്താരവാസിനീ!
സ്വാഹ പിന്നെ, സ്വധപരം കല, കാഷ്ഠ, സരസ്വതി
സാവിത്രി, വേദമാതാവും നീതാൻ വേദാന്തമായതും.
സ്തുതിപ്പേൻ ഞാൻ മഹാദേവീ ശുദ്ധമാകും മനസ്സൊടും
വിജയിക്കേണമെന്നും ഞാൻ നിൻ പ്രസാദത്തിനാൽ രണേ!
കാന്താരഭയദുർഗ്ഗത്തിൽ ഭക്തന്മാരുടെ വീട്ടിലും
പാതാളത്തിങ്കലും വാണു വധിച്ചിടുന്നു ദൈത്യരെ.
ജൃംഭനീ മോഹിനീ മായ ഹ്രീ ശ്രീയൊക്കെയുമാണു നീ
സന്ധ്യാ പ്രഭാവതീദേവീ സാവിത്രീമാതുമല്ലയോ?
തുഷ്ടീ പുഷ്ടീ ദീപ്തി ധൃതിയർക്കചന്ദ്രവിവർദ്ധനീ.
ഭൂതി നീ ഭൂതിമാന്മാർക്ക്, പോരിൽ സിദ്ധർഷിദൃശ്യ നീ!"

സഞ്ജയൻ പറഞ്ഞു: "പാർത്ഥന്റെ ഭക്തി കണ്ട് മാനവവത്സലയായ ദേവി ഗോവിന്ദന്റെ ശിരസ്സിന്നു മുകളിൽ അന്തരീക്ഷത്തിൽ നിന്ന് ഇപ്രകാരം പറഞ്ഞു.

ദേവി പറഞ്ഞു: "ഹേ! ഭാരതാ! നീ അല്പകാലത്തിനുള്ളിൽ ശത്രുക്കളെ ജയിക്കും! നീ ദുർദ്ധർഷനായ നരനാണ്. നാരായണസഹായിയാണു നീ. നിന്നെ പോരിൽ ജയിക്കുവാൻ വജ്രിക്കുകൂടി സാധിക്കുകയില്ല.' എന്നു പറഞ്ഞ് വരദയായ ദേവി ക്ഷണത്തിൽ മറഞ്ഞു. ദേവിയുടെ വരംവാങ്ങി കൗന്തേയൻ തന്റെ ജയം ഉള്ളിൽ ദൃഢമായി ഉറപ്പിച്ചു. പിന്നെ അർജ്ജുനൻ ശ്രേഷ്ഠമായ തേരിൽ കയറി. ഒറ്റത്തേരിൽ സ്ഥിതിചെയ്യുന്ന കൃഷ്ണാർജ്ജുനന്മാർ തങ്ങളുടെ ദിവ്യമായ ശംഖുകൾ വിളിച്ചു.

നിത്യവും പ്രഭാതത്തിൽ എഴുന്നേറ്റ ഉടനെ ഈ സ്തോത്രം ജപിക്കുന്ന മനുഷ്യൻ യക്ഷരക്ഷാസുരകളുടേയും പിശാചുക്കളുടേയും, പീഢ ഒരിക്കലും അനുഭവിക്കുകയില്ല. ദംഷ്ട്രികളുടേയും, സർപ്പാദികളുടേയും, ശത്രുക്കളുടേയും പീഢകൾ ഏല്ക്കുകയില്ല. അവന്ന് രാജാക്കന്മാരിൽനിന്നും ഭയം നേരിടുകയില്ല. വിവാദത്തിൽ ജയം നേടുകയും, ബന്ധനസ്ഥനാണെങ്കിൽ അവൻ അതിൽനിന്ന് വിമുക്തനാവുകയും ചെയ്യും.

ദുർഗ്ഗം കടക്കുമ്പോൾ അവനെ ചോരന്മാർ വിട്ടൊഴിയും. യുദ്ധത്തിൽ നിത്യവും ജയവും ശ്രീയും നേടും. രോഗബാധകൂടാതെ ശക്തിയോടുകൂടി നൂറുവത്സരം ജീവിക്കും. ഈ അനുഗ്രഹങ്ങൾ വ്യാസന്റെ പ്രസാദത്താൽ എനിക്കു ലഭിച്ച ദിവ്യജ്ഞാനംകൊണ്ട് ഞാൻ കണ്ടിരിക്കുന്നു.

രാജാവേ, ഭവാന്റെ മക്കൾ മൗഢ്യംകൊണ്ട് നരനാരായണന്മാരെ അറിയുന്നില്ല. അവർ എല്ലാവരും ദുരാത്മാക്കളും മൃത്യുവിൽ ആണ്ടവരുമാണ്. കാലപാശക്കെട്ടുപെട്ടവരാണ് അവർ. കാലോചിതമായ വാക്കുകൾ പറഞ്ഞ് ദ്വൈപായനനും, നാരദനും കണ്വനും ജാമദഗ്ന്യനും ഭവാന്റെ മകനെ തടുത്തു. അവൻ അതു കൈക്കൊള്ളുകയുണ്ടായില്ലല്ലോ! ധർമ്മം, കാന്തി, ദ്യുതി, ഹ്രീ, ശ്രീ, മതി എന്നിവ എവിടെയുണ്ടോ, ധർമ്മം എവിടെയുണ്ടോ അവിടെ കൃഷ്ണനുണ്ട്. കൃഷ്ണൻ എവിടെയുണ്ടോ, അവിടെ ജയമുണ്ട്!"

**24. ധൃതരാഷ്ട്രസഞ്ജയസംവാദം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ആരുടെ യോധന്മാരാണ് ഹർഷത്തോടുകൂടി ആദ്യം എതിർത്തുകയറിയത്? ഉദഗ്രചിത്തന്മാരും ദീനമാനസന്മാരുമായവർ ആരൊക്കെയാണ്? ഹൃദയംപിടയുന്ന ആ പോരിൽ ആദ്യമായി എയ്തത് ആരാണ്? എന്റെ കൂട്ടരാണോ, അതോ

പാണ്ഡുവിന്റെ കൂട്ടരോ? സഞ്ജയാ! പറയൂ! ആരുടെ സൈന്യ സംഘത്തിൽ ഗന്ധമാല്യസമുത്ഭവമായ ഘോഷങ്ങളും അനു കൂലോക്തികളും ഉണ്ടായി?"

സഞ്ജയൻ പറഞ്ഞു: "അപ്പോൾ രണ്ടു സൈന്യവിഭാഗ ത്തിലും യോദ്ധാക്കൾ വളരെ ഹർഷിച്ചു. പൂമാലകളുടെ മണം രണ്ടു സൈന്യത്തിലും തുല്യമായിരുന്നു. വ്യൂഹം കെട്ടി കൂടിനി ല്ക്കുന്ന ഭടന്മാർ ഒന്നിച്ചാണു കയറിയത്. അപ്പോൾ വലിയ തിര ക്കുണ്ടായി. ബഹളമായ വാദ്യഘോഷവും ഭേരീശംഖരവങ്ങളും പൊങ്ങി. ശൂരന്മാരായ രണവീരന്മാർ തമ്മിൽ ആർക്കുന്ന ഘോ ഷവും ഭയങ്കരമായി മാറ്റൊലിക്കൊണ്ടു. രണ്ടു സൈന്യത്തിലും പരസ്പരം നോക്കിനില്ക്കുന്ന യോധവീരന്മാരുടെയും, ആർക്കുന്ന ആനകളുടെയും, ഹർഷംകൊള്ളുന്ന ഭടന്മാരുടെയും സമാഗമം മഹത്തരമായിരുന്നു!"

## ഭഗവദ്ഗീത

### ഓം തത് സത്

### അദ്ധ്യായം 1

**25. അർജ്ജുനവിഷാദയോഗം –** ധൃതരാഷ്ട്രൻ ഉത്കണ്ഠാതരളിതനായി സഞ്ജയനോടു പറഞ്ഞു:

"ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ സമരോത്സുക രായി നിലയുറപ്പിച്ച നമ്മുടെ കൂട്ടരും പാണ്ഡവരും എന്തു ചെയ്തു? പറയുക. സന്ധിക്കും സമാധാനത്തിനും ഉള്ള ഏർപ്പാ ടുകൾ വല്ലതും നടക്കുന്നുണ്ടോ? അതോ യുദ്ധം തന്നെ ആരം ഭിച്ചുവോ?"

സഞ്ജയൻ രാജാവിന്റെ ചോദ്യത്തിന് മറുപടിയായി അവിടെ കണ്ട വസ്തുതകൾ ഓരോന്നും വിവരിക്കുവാൻ തുട ങ്ങി. സ്വപക്ഷസൈന്യങ്ങളോടൊപ്പം പാണ്ഡവസൈന്യം യുദ്ധ ഭൂമിയിൽ വ്യൂഹം ചമച്ച് ശക്തിയായി നിലയുറപ്പിച്ചതുകണ്ട് ദു ര്യോധനന്റെ മനസ്സ് ഒന്നിളകി. അദ്ദേഹം ദ്രോണാചാര്യന്റെ അടു ത്തുചെന്ന് ഇങ്ങനെ അറിയിച്ചു:

"ആചാര്യാ, അങ്ങ് കാണുന്നില്ലേ; ഇതാ പാണ്ഡവസൈ ന്യം അണിനിരന്നുകഴിഞ്ഞിരിക്കുന്നു! അങ്ങയുടെ ശിഷ്യനും ബുദ്ധിമാനുമായ ധൃഷ്ടദ്യുമ്നനാണ് സൈന്യത്തെ അണിനിര ത്തിയിരിക്കുന്നത്. ഭീമാർജ്ജുനന്മാരോട് തുല്യന്മാരായ അനേകം മഹാരഥന്മാർ അവരുടെ പക്ഷത്തിലുണ്ട്. സാത്യകി, വിരാടൻ, ദ്രുപദൻ, ധൃഷ്ടകേതു, ചേകിതാനൻ, കാശീശൻ, പുരുജിത്ത്, കുന്തിഭോജൻ, ശൈബ്യൻ, യുധാമന്യു, ഉത്തമൗജസ്സ്, അഭിമന്യു, ദ്രൗപദേയന്മാർ മുതലായവരാണ് അവർ. വിശിഷ്ടരായ പലരും നമ്മുടെ പക്ഷത്തുമുണ്ട്. അവരിൽ പ്രധാനന്മാർ ഭവാൻ, ഭീഷ്മർ, കർണ്ണൻ, കൃപാചാര്യർ, അശ്വത്ഥാമാവ്, വികർണ്ണൻ, ഭൂരിശ്രവ സ്സ്, ജയദ്രഥൻ മുതലായവരാണ്. ഇവരെല്ലാം യുദ്ധത്തിൽ അതി സമർത്ഥന്മാരാണെന്ന് കാര്യത്തിൽ പക്ഷാന്തരമില്ല. ഭീഷ്മപിതാ മഹനാണ് നമ്മുടെ സേനയുടെ നായകൻ. ഇങ്ങനെയൊക്കെയാ ണെങ്കിലും നമ്മുടെ പക്ഷത്തിന് എന്തോ ഒരു പോരായ്മയു ണ്ടെന്ന് എനിക്കു തോന്നുന്നു. നേരേമറിച്ച് ഭീമന്റെ സേനാധിപ ത്യത്തിൽ നില്ക്കുന്ന പാണ്ഡവസേന ഏതിനും പോരുന്ന മട്ടി ലാണ് നിലകൊള്ളുന്നത്. നിങ്ങൾ എല്ലാവരും യുദ്ധഭൂമിയിൽ നിർദ്ദിഷ്ടസ്ഥാനങ്ങളിൽ നിലകൊണ്ട് സേനാനായകനായ ഭീഷ്മപിതാമഹനെ ഭദ്രമായി രക്ഷിച്ചുകൊള്ളണം."

ഉടനെ ഭീഷ്മന്റെ സിംഹനാദവും, ശംഖുവിളിയും അന്ത രീക്ഷം ഭേദിക്കുമാറ് ഉയർന്നുകേട്ടു. ആ ശബ്ദം ദുര്യോധനനെ പുളകംകൊള്ളിക്കുകതന്നെ ചെയ്തു. പിതാമഹന്റെ വർദ്ധിച്ച ഉത്സാഹം ആ ശബ്ദത്തിൽ മാറ്റൊലിക്കൊണ്ടിരുന്നു. തുടർന്ന് കൗരവപക്ഷത്തുനിന്നും യുദ്ധാരംഭസൂചകമായ ശബ്ദകോലാ ഹലമുണ്ടായി. ഭയങ്കരമായ നിലയിൽ അതു ദിക്കെങ്ങും വ്യാപി ച്ചു. ശ്വേതാശ്വങ്ങളെ പൂട്ടിയ ഒരു മണിത്തേര് പാണ്ഡവസേന യുടെ മുന്നണിയിൽ നില്ക്കുകയാണ്. ശ്രീകൃഷ്ണഭഗവാൻ തെളിക്കുന്ന ആ തേരിൽ അർജ്ജുനൻ യുദ്ധസന്നദ്ധനായി നില കൊണ്ടിരുന്നു. കൗരവപക്ഷത്തിലെ ശബ്ദകോലാഹലത്തെത്തു ടർന്ന് പാണ്ഡവപക്ഷത്തുനിന്നും യുദ്ധാരംഭസൂചകങ്ങളായ ശംഖനാദങ്ങളും ഭേരീനിനദങ്ങളും മുഴങ്ങിത്തുടങ്ങി. പാഞ്ചജ ന്യത്തിൽനിന്നു പൊങ്ങിയ ശബ്ദമായിരുന്ന അവയ്ക്ക് നാന്ദി യായി നിന്നത്. ഭൂമിയും ആകാശവും നിറഞ്ഞുകവിഞ്ഞ ആ ശബ്ദകോലാഹലം ധാർത്തരാഷ്ട്രന്മാരുടെ ഹൃദയങ്ങളെ ഭേദിച്ചു എന്നുതന്നെ പറയാം.

യുദ്ധം ആരംഭിച്ചു; ആയുധപ്രയോഗവും തുടങ്ങി. അങ്ങ യുടെ പുത്രന്മാരായ ദുര്യോധനാദികൾ യുദ്ധം ചെയ്‌വാൻതന്നെ ഉറച്ചുകഴിഞ്ഞുവെന്ന് എല്ലാവർക്കും ബോദ്ധ്യമായി. ഈ അവ സരത്തിൽ ഏതോ ആലോചനയിൽ മുഴുകിയിരുന്ന അർജ്ജുനൻ തന്റെ വില്ല് ഉയർത്തിപ്പിടിച്ചുകൊണ്ട് കൃഷ്ണനോട് ഇങ്ങനെ പറഞ്ഞു:

"ഭഗവാനേ, കൗരവന്മാർ യുദ്ധത്തിന് ഉറച്ചുകഴിഞ്ഞു. ഇനി മറ്റൊന്നും വിചാരിച്ചിട്ടു കാര്യമില്ല. നമുക്കും യുദ്ധം ചെയ്യുക തന്നെ വേണ്ടിയിരിക്കുന്നു. അങ്ങ് എന്റെ രഥം രണ്ടുസേനകളു ടേയും മദ്ധ്യത്തിൽ കൊണ്ടുപോയി നിർത്തുക! യുദ്ധതത്പരന്മാ രായി നിലയുറപ്പിച്ചിരിക്കുന്നവരെ എല്ലാം ഞാൻ ഒന്ന് നോക്കി ക്കണ്ടുകൊള്ളട്ടെ. ഈ യുദ്ധത്തിൽ എനിക്ക് ആരോടൊക്കെ യാണ് യുദ്ധംചെയ്യേണ്ടിവരുന്നത് എന്ന് അറിയണമല്ലോ. വിശേ ഷിച്ചും ദുർബുദ്ധിയായ ദുര്യോധനനെ സഹായിക്കുവാൻ വന്നു ചേർന്നിരിക്കുന്നവരെക്കുറിച്ച് സൂക്ഷ്മമായ ഒരു അറിവുനേടേ ണ്ടത് ആവശ്യമാണല്ലോ."

അർജ്ജുനന്റെ അഭിപ്രായം അംഗീകരിക്കപ്പെട്ടു. രഥം രണ്ടു സേനകളുടേയും മദ്ധ്യത്തിലേക്കു കൊണ്ടുപോയി. ഭീഷ്മർ, ദ്രോണർ തുടങ്ങിയവരുടേയും മറ്റു രാജാക്കന്മാരുടേയും നേരെ ആ രഥം വന്നുനിന്നു. രണ്ടു സേനാവിഭാഗങ്ങളിലുമുള്ളവരെ അർജ്ജുനൻ അടുത്ത് നോക്കിക്കണ്ടു. അവരിൽ അദ്ദേഹത്തിന്റെ സ്വന്തം പിതാക്കളും, പിതാമഹന്മാരും, ആചാര്യന്മാരും, മാതു ലന്മാരും, സഹോദരന്മാരും, പുത്രന്മാരും, പൗത്രന്മാരും, സ്നേഹി തന്മാരും, ശ്വശുരന്മാരും, ബന്ധുജനങ്ങളും ഉൾപ്പെട്ടിരുന്നു. അവ രുടെ ദർശനം അർജ്ജുനനിൽ ഒരു വല്ലാത്ത വിചാരംതന്നെ ഇള ക്കിവിട്ടു. യുദ്ധം ആരംഭിച്ചാൽ അതു തന്റെ സ്വന്തം ബന്ധുക്കൾ തമ്മിലുള്ള യുദ്ധമായിത്തീരുന്നതാണ്. അത് അങ്ങനെ ആയി ക്കഴിഞ്ഞിരിക്കുന്നു. താൻ ഒരസ്ത്രം പ്രയോഗിച്ചു കഴിഞ്ഞാൽ അതു സ്വന്തം ജനങ്ങളിൽ ഒരുവന്റെ രക്തത്തേയോ പ്രാണ നേയോ ആയിരിക്കും അപഹരിക്കുന്നത്. ആ വിചാരം അദ്ദേ ഹത്തെ കഠിനമായി ദുഃഖിപ്പിച്ചു. അദ്ദേഹം ഭഗവാനോട് ഇങ്ങനെ പറഞ്ഞു:

"കൃഷ്ണാ, യുദ്ധം ചെയ്യുവാൻ തല്പരന്മാരായി ഇവിടെ വന്നുചേർന്നിരിക്കുന്ന എല്ലാവരേയും ഞാൻ കണ്ടു. അവരെല്ലാം നമ്മുടെ സ്വന്തം ആളുകൾതന്നെയാണല്ലോ. സ്വജനങ്ങളോട് എങ്ങനെ യുദ്ധംചെയ്യും? എനിക്ക് അവരെ കണ്ടതോടുകൂടി വല്ലായ്മ തോന്നുന്നു. എൻെറ ശരീരം തളരുന്നു. വായ വരണ്ടു പോകുന്നു? ദേഹം വിറയ്ക്കുന്നു. രോമാഞ്ചമുണ്ടാകുന്നു. ഗാണ്ഡീവം-എന്റെ വില്ല്-കൈയിൽനിന്നു പിടിമുറുകാതെ വീണുപോകുമോ എന്ന് തോന്നുന്നു. ദേഹമാസകലം ചുട്ടുനീ റുന്നതുപോലെ തോന്നുന്നു. തേരിൽ ഇരിക്കുവാൻതന്നെ എനിക്കു കഴിവില്ലാതെ വരുന്നു. മനസ്സിലും വല്ലാത്ത പരിഭ്രമം തോന്നുന്നുണ്ട്. ദുർന്നിമിത്തങ്ങളും ഞാൻ കാണുന്നു. ഈ യുദ്ധം നടത്തി സ്വജനങ്ങളെ മുഴുവൻ കൊന്നു വിജയം നേടി യാൽ അതുകൊണ്ട് എന്തു ശ്രേയസ്സാണ് നമുക്കു ലഭിക്കുവാൻ പോകുന്നത്? യുദ്ധത്തിൽ ജയിക്കണമെന്നും, രാജ്യം വേണമെ ന്നും, സുഖം വേണമെന്നും ഞാൻ ആശിക്കുന്നില്ല. അധർമ്മപൂ രിതമായ രാജ്യംകൊണ്ടോ, ഭോഗംകൊണ്ടോ, ജീവിതംകൊ ണ്ടോ, എന്തു പ്രയോജനമാണ് ഞങ്ങൾക്കുണ്ടാകുന്നത്? നാം യുദ്ധംചെയ്യുന്നപക്ഷം നമുക്കു സ്വജനങ്ങളെ കൊല്ലേണ്ടതായി വരും. സ്വജനങ്ങളെ കൊല്ലുന്നത് പാപമല്ലേ? പാപം പുരണ്ട പ്രവൃത്തി എങ്ങനെ ശ്രേയസ്കരമായിത്തീരും? സ്വന്തം ബന്ധു

ക്കളെ വധിച്ചാൽ അതുമൂലം ശ്രേയസ്സുണ്ടാകുമെന്ന് എനിക്കു തോന്നുന്നില്ല. ജയം വേണമെന്നോ, രാജ്യം വേണമെന്നോ, സുഖം വേണമെന്നോ, എനിക്ക് ആഗ്രഹമില്ല. അധർമ്മപൂരിതങ്ങളാണെങ്കിൽ അവകൊണ്ട് ഒരു പ്രയോജനവും ഉണ്ടാകുവാൻ വഴിയില്ല. ബന്ധുജനങ്ങളെ സംരക്ഷിക്കുവാൻ രാജ്യവും സുഖാദികളും സമ്പാദിക്കേണ്ടതല്ലേ എന്നു ചോദ്യമുണ്ടാകാം. എന്നാൽ ആ ബന്ധുജനങ്ങൾതന്നെയല്ലേ ജീവനും ധനവും ഉപേക്ഷിച്ച് യുദ്ധത്തിന്നു തയ്യാറായി നില്ക്കുന്നത്? രാജ്യാദികൾ നേടണമെങ്കിൽ ആ ബന്ധുജനങ്ങളെയെല്ലാം കൊല്ലേണ്ടതായിവരുന്നു. അവർ എന്നെ കൊല്ലുന്നതാണെങ്കിലും അവരെ കൊല്ലുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. മൂന്നുലോകങ്ങളുടേയും ആധിപത്യം ലഭിക്കുമെന്നു വന്നാൽപ്പോലും ഞാൻ ആ വധം ചെയ്യുകയില്ല. പിന്നെ ഞാൻ ഈ അല്പയായ ഭൂമിക്കുവേണ്ടിയോ അങ്ങനെ ചെയ്യുന്നു! ധാർത്തരാഷ്ട്രന്മാരെ വധിച്ചാൽ അതു പാപമായതുകൊണ്ട് നമുക്കു സുഖം ലഭിക്കുവാൻ ഇടയില്ല. വീടിനു തീ വെയ്ക്കുന്നവർ, ഭക്ഷണത്തിൽ വിഷം ചേർക്കുന്നവർ, സൗകര്യം നോക്കി ആയുധവുമായി കൊല്ലാൻ നില്ക്കുന്നവർ, ധനം, ഭൂമി, ധർമ്മപംക്തി ഇവയെ അപഹരിക്കുന്നവർ ഇവരൊക്കെയാണ് ആതതായികൾ. ആതതായികളെ കൊല്ലുന്നതു പാപമല്ലെന്നാണ് അർത്ഥശാസ്ത്രം പറയുന്നത്. ധാർത്തരാഷ്ട്രന്മാർ ആതതായികളാണ്. അതുകൊണ്ട് അവരെ കൊല്ലുന്നത് പാപമല്ലെന്ന അഭിപ്രായം ഉണ്ടാകാം. എന്നാൽ അതു ശരിയല്ല. കുലനാശം വരുത്തുന്നവൻ അത്യന്തം പാപിയാണ് എന്നു ധർമ്മശാസ്ത്രം വിധിക്കുന്നു. അർത്ഥശാസ്ത്രത്തേക്കാൾ ധർമ്മശാസ്ത്രമാണ് മാനിക്കേണ്ടത്. അതിൽ പക്ഷാന്തരമില്ല. അതുകൊണ്ട് നമ്മുടെ ബന്ധുജനങ്ങളായ ധാർത്തരാഷ്ട്രന്മാരെ കൊല്ലുന്നതു ശരിയല്ല. സ്വജനങ്ങളെ വധിക്കുന്നത് എങ്ങനെയായാലും ദുഃഖംതന്നെയാണ്. ലോഭികളായ അവർക്ക് ഈവക കാര്യങ്ങളിൽ ഒരു ചിന്തയും ഉണ്ടാകാനിടയില്ല. അല്ലെങ്കിൽ അവരും ഇപ്രകാരം ചിന്തിക്കുമായിരുന്നു. കുലത്തിന്നു നാശം വരുത്തുകയും മിത്രങ്ങളെ ദ്രോഹിക്കുകയും ചെയ്യുന്നതു നിശ്ചയമായും പാപമാണ്. ഇതെല്ലാം അറിയാവുന്ന നാം പാപകരമായ ഈ യുദ്ധത്തിന്ന് ഒരുങ്ങിയല്ലോ എന്നോർത്ത് ഞാൻ ലജ്ജിക്കുന്നു.

കുലം നശിച്ചാൽ സനാതനങ്ങളായ കുലധർമ്മങ്ങൾ നശിക്കും. ധർമ്മം നശിച്ചാൽ ആ കുലം മുഴുവൻ അധർമ്മത്തിന്നു കീഴിലാകും. ഒരു കുലത്തിൽ ധർമ്മവ്യവസ്ഥിതി നശിച്ച് അധർമ്മം വ്യാപിച്ചാൽ ദുർബ്ബലപ്രകൃതികളായ കുലസ്ത്രീകൾ അതിവേഗം ദുഷിക്കും. സ്ത്രീകൾ ദുഷിച്ചാൽ സൈ്വരിണികളാകും. അവർ വിരുദ്ധ സംസ്ക്കാരകരായ പുത്രന്മാരെയാണ് ജനിപ്പിക്കുക. അമ്മയുടെയും അച്ഛൻെറയും സംസ്കാരത്തിന് വിരുദ്ധമായ സംസ്കാരത്തോടുകൂടിയ പുത്രന്മാർ ഒരു വീട്ടിലുണ്ടായാൽ സംസ്കാരവൈരുദ്ധ്യം നിമിത്തം ആ വീട് അന്നുമുതൽ നശിക്കുവാൻ തുടങ്ങും? വിശേഷിച്ചും ആ പുത്രന്മാർ വാസ്തവത്തിൽ ആ മാതാപിതാക്കന്മാരുടെ പുത്രന്മാരല്ല. ആ പുത്രന്മാർ അവരെ സ്നേഹിക്കുകയോ ആദരിക്കുകയോ ചെയ്യുകയില്ല. വാർദ്ധക്യത്തിലും, രോഗത്തിലും നിരാലംബരായിത്തീരുന്ന മാതാപിതാക്കളെ ആ പുത്രന്മാർ ശുശ്രൂഷിക്കുകയോ സഹായിക്കുകയോ ഇല്ല. അവർ ചെയ്യുന്ന പിതൃക്രിയയും ഫലിക്കുകയില്ല. തന്മൂലം ആ പിതൃക്കൾ ഇഹത്തിലും പരത്തിലും ഒരു രുള ചോറോ, അല്പം ജലമോപോലും കിട്ടാതെ കഷ്ടപ്പെട്ടു എന്നുവരും. ഇങ്ങനെ കുലനാശത്തിന്നും, സംസ്കാരസാങ്കര്യത്തിന്നും ഇടവരുത്തുന്നവർ വലിയ ധർമ്മനാശമാണ് ഉണ്ടാക്കുന്നത്. ധർമ്മനാശം വരുത്തുന്ന മർത്ത്യർ നരകത്തിൽ നിന്നു കരകയറുകയില്ല. അത്തരം ഒരു മഹാപാപം നാം ചെയ്യുവാൻ ഒരുങ്ങിയതോർത്ത് അത്ഭുതപ്പെടുന്നു. ഞാൻ ഇതാ ആയുധം ഉപേക്ഷിക്കുന്നു. ആയുധരഹിതനായിരിക്കുന്ന എന്നെ ധാർത്തരാഷ്ട്രന്മാർ കൊല്ലുമെങ്കിൽ കൊന്നുകൊള്ളട്ടെ. അതു ക്ഷേമകരമായ ഒന്നായി ഞാൻ കരുതും."

അർജ്ജുനൻ ഇപ്രകാരം പറഞ്ഞുകൊണ്ട് വില്ലും അമ്പും ദൂരെക്കളഞ്ഞ് തേരിൽ നിശ്ചലനായി ഇരുന്നു.

## ഭഗവദ്ഗീത

(മൂലവും വിശദീകരണവും)

### അദ്ധ്യായം 1

**അർജ്ജുനവിഷാദയോഗം** - ധൃതരാഷ്ട്രൻ പറഞ്ഞു:

1. ധർമ്മക്ഷേത്രേ കുരുക്ഷേത്രേ
സമവേതാ യുയുത്സവഃ
മാമകാഃ പാണ്ഡവാശ്ചൈവ
കിമകുർവത സഞ്ജയ!

എടോ സഞ്ജയാ! ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ യുദ്ധോത്സുകന്മാരായി ഒരുമിച്ചുകൂടിയ എന്റെ മക്കളായ ദുര്യോധനാദികളും, പാണ്ഡുപുത്രന്മാരായ യുധിഷ്ഠിരാദികളും എന്തു ചെയ്തു!

യുദ്ധംചെയ്വാനൊരുങ്ങിയവർ യുദ്ധംതന്നെയല്ലെ ചെയ്യുക! എന്തുചെയ്തുവെന്ന ചോദ്യം അയുക്തമാണ്. യുദ്ധം ഏതുവിധത്തിൽ നടക്കുന്നുവെന്നാണല്ലോ ചോദിക്കേണ്ടത്. അതിന്നുള്ള സമാധാനം പറയാം.

എതിർകക്ഷിയിലുള്ള ഭീഷ്മദ്രോണാദികളെ കാണുന്ന യുധിഷ്ഠിരാദികൾക്ക് ഭയത്തിന്നുകാരണം പ്രത്യക്ഷമായിട്ടുണ്ട്. അതുകൊണ്ട് യുദ്ധത്തിൽനിന്ന് അവർ മടങ്ങിയോ? അദൃഷ്ടഭയത്തിന്നും കാരണമുണ്ട്. അതെന്തെന്നാൽ കുരുക്ഷേത്രം ധർമ്മത്തെ പുഷ്ടിപ്പെടുത്തുന്ന പുണ്യസ്ഥലമാണല്ലോ. പാണ്ഡവന്മാർ ധർമ്മശ്രദ്ധനിമിത്തം രണ്ടുകക്ഷികളുടേയും ഹിംസയ്ക്കു കാരണമായ യുദ്ധത്തിൽനിന്ന് മടങ്ങിപ്പോയോ? അങ്ങനെയായാൽ തന്റെ മക്കൾക്ക് യുദ്ധംകൂടാതെതന്നെ രാജ്യം ലഭിക്കും എന്ന് ഉള്ളുകൊണ്ടു സന്തോഷിച്ചും, അഥവാ ധർമ്മക്ഷേത്രമാഹാത്മ്യത്താൽ, പാപന്മാരാണെങ്കിലും എന്റെ മക്കൾ പാണ്ഡവന്മാർക്കവകാശപ്പെട്ട അർദ്ധരാജ്യം കൊടുത്തുകളയാമെന്ന് വിചാരിച്ചുപോയെങ്കിൽ ഹാ! അവർ അബദ്ധത്തിലായി എന്ന വിചാരത്താലും ഉണ്ടായ സംഭ്രാന്തിയാണ് ഈ ചോദ്യത്തിന്ന് കാരണം. രാഗദ്വേഷാദിരോഗങ്ങളെ നന്നായി ജയിച്ചിരിക്കുന്ന നീ സത്യം പറയുക എന്ന് 'സഞ്ജയാ!' എന്ന സംബോധനയാൽ സൂചിപ്പിച്ചു. യുധിഷ്ഠിരാദികളിൽ ധൃതരാഷ്ട്രന്ന് മമതയില്ല എന്നു കാണിപ്പാൻ 'പാണ്ഡവാഃ' എന്ന പദവും ഉപയോഗിച്ചിരിക്കുന്നു. ഉപദേശങ്ങൾ കേട്ടിട്ടും, വിശ്വരൂപം ദർശിച്ചിട്ടും ധൃതരാഷ്ട്രന്റെ ലോഭമോഹാദികൾക്ക് നാശം സംഭവിച്ചിട്ടില്ലെന്ന് തെളിയുന്നു.

സഞ്ജയൻ പറഞ്ഞു:

2. ദൃഷ്ട്വാ തു പാണ്ഡവാനീകം
വ്യൂഢം ദുര്യോധനസ്തദാ
ആചാര്യമുപസംഗമ്യ
രാജാ വചനമബ്രവീത്.

പാണ്ഡവസൈന്യത്തെ അണിനിരത്തി നിറുത്തിയിരിക്കുന്നതു കണ്ടപ്പോൾ ദുര്യോധനമഹാരാജാവ് ദ്രോണാചാര്യനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു:

പാണ്ഡവസൈന്യത്തിന്റെ ബലാധിക്യത്തെപ്പറ്റി വർണ്ണിച്ചുകേൾപ്പിച്ച് തന്റെ സൈന്യത്തിന്ന് ശക്തിയും, പരാക്രമവും, ഉത്സാഹവും അതിനേക്കാൾ കൂടുതൽ വർദ്ധിപ്പിക്കണം എന്ന ഉദ്ദേശത്തോടുകൂടി ദുര്യോധനൻ ദ്രോണന്റെ സമീപത്തുചെന്ന് യുദ്ധസമ്പ്രദായമനുസരിച്ച് അണിനിരന്നുനില്ക്കുന്ന പാണ്ഡവസൈന്യത്തെ ചൂണ്ടിക്കാണിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു. ധൃതരാഷ്ട്രമഹാരാജാവിൽ ഭക്തിയും സ്നേഹവും ഉള്ളവനാണ് സഞ്ജയൻ. എങ്കിലും പുത്രസ്നേഹപാരവശ്യം നിമിത്തം പാണ്ഡവന്മാരിലുള്ള ധൃതരാഷ്ട്രപക്ഷപാതത്തെ സഞ്ജയൻ സഹിക്കുന്നില്ലെന്ന് കാണിപ്പാനാണ് 'തു' (ആകട്ടെ) എന്നുപ

യോഗിച്ചിരിക്കുന്നത്. ഭീഷ്മദ്രോണാദികളെക്കണ്ടതുകൊണ്ടൊന്നും പാണ്ഡവന്മാർ ഭയപ്പെട്ടോടിയിട്ടില്ല. അങ്ങനെ വിചാരിച്ച് സന്തോഷിക്കുകയോ, അങ്ങയുടെ പുത്രന്മാർക്ക് ധർമ്മബുദ്ധി തോന്നിയിട്ട് അർദ്ധരാജ്യം പാണ്ഡവന്മാർക്ക് നല്കിപ്പോയെന്നോർത്ത് ഖേദിക്കുകയോ വേണ്ട എന്നൊക്കെയാണ് ആ 'തു' ശബ്ദത്തിൽ അടങ്ങിയിരിക്കുന്ന ആശയം.

3. പശ്യൈതാം പാണ്ഡുപുത്രാണാ-
മാചാര്യ! മഹതീം ചമൂം
വ്യൂഢാം ദ്രുപദപുത്രേണ
തവ ശിഷ്യേണ ധീമതാ.

ആചാര്യാ! അങ്ങയുടെ ശിഷ്യനും ധീരനുമായ ദ്രുപദപുത്രൻ (ധൃഷ്ടദ്യുമ്നൻ) അണിനിരത്തി നിറുത്തിയിരിക്കുന്ന ഈ പാണ്ഡവമഹാസേനയെ അവിടുന്ന് നോക്കിയാലും.

ഹേ ഗുരോ! കാര്യം സാധിപ്പാൻ ബുദ്ധിചാതുര്യമുള്ളവനും അവിടുത്തെ ശിഷ്യനുമായ ദ്രുപദരാജപുത്രൻ ധൃഷ്ടദ്യുമ്നൻ ശകടം, പത്മം എന്നിവയുടെ ആകൃതിയിൽ നിർത്തിയിരിക്കുന്നതും വീരപുരുഷന്മാരാൽ സ്തുത്യവും അപാരവും ആക്രമിപ്പാൻ പ്രയാസമുള്ളതുമായ പാണ്ഡവസൈന്യത്തെ നോക്കിയാലും എന്നു പറഞ്ഞു.

ദുര്യോധനൻ പറഞ്ഞതിന്റെ സാരം: ധൃഷ്ടദ്യുമ്നനെ എന്ന് പറയാതെ ദ്രുപദപുത്രേണ എന്ന പദപ്രയോഗം ദ്രുപദൻ അങ്ങയുടെ ശത്രുവാണെന്നോർക്കാതെയാണല്ലോ അദ്ദേഹത്തിന്റെ പുത്രനെ ശിഷ്യനാക്കിയത് എന്നു സൂചിപ്പിച്ച് ദ്രോണന്ന് കോപത്തെ വർദ്ധിപ്പിക്കുവാനാകുന്നു. 'ആചാര്യാ!' എന്ന സംബോധനം ശിഷ്യനേക്കാൾ ഗുരുവിന്റെ ജ്ഞാനം മഹത്താകയാൽ അങ്ങ് നല്ലപോലെ മനസ്സിരുത്തണം. ശിഷ്യനോ ബുദ്ധിമാനാണെന്ന് മറക്കാതിരിക്കണം എന്നുകാണിക്കുവാൻ 'ധീമതാ' എന്ന ദ്രുപദപുത്രവിശേഷണത്തേയും ഉപയോഗിച്ചിരിക്കുന്നു.

4. അത്ര ശൂരാ മഹേഷ്വാസാ
ഭീമാർജ്ജുനസമാ യുധി
യുയുധാനോ വിരാടശ്ച
ദ്രുപദശ്ച മഹാരഥഃ

5. ധൃഷ്ടകേതുശ്ചേകിതാനഃ
കാശിരാജശ്ച വീര്യവാൻ
പുരുജിത് കുന്തിഭോജശ്ച
ശൈബ്യശ്ച നരപുംഗവ

6. യുധാമന്യുശ്ച വിക്രാന്ത
ഉത്തമൗജാശ്ച വീര്യവാൻ
സൗഭദ്രോ ദ്രൗപദേയാശ്ച
സർവ്വ ഏവ മഹാരഥാഃ

ഇതിൽ (ഈ സേനയിൽ) ശൂരന്മാരും വലിയ വില്ലാളികളും യുദ്ധത്തിൽ ഭീമാർജ്ജുനസമന്മാരുമായ യുയുധാനനും (സാത്യകി) വിരാടനും, മഹാരഥനായ ദ്രുപദനും (പാഞ്ചാലരാജാവ്) ധൃഷ്ടകേതുവും, ചേകിതാനനും, വീര്യവാനായ കാശിരാജാവും, പുരുജിത്തും, കുന്തിഭോജനും, നരപുംഗവനായ ശൈബ്യനും, പരാക്രമിയായ യുധാമന്യുവും, വീര്യനിധിയായ ഉത്തമൗജസ്സും, സുഭദ്രാതനയനും (അഭിമന്യു) ദ്രൗപദീപുത്രന്മാരും നിലകൊള്ളുന്നു. ഇവരെല്ലാംതന്നെ മഹാരഥന്മാരാണല്ലോ.

ധൃഷ്ടദ്യുമ്നൻ ഒറ്റയ്ക്കു പരിപാലിക്കുന്ന പാണ്ഡവസേനയെ നമ്മുടെ സൈന്യത്തിലെ ഏതെങ്കിലും ഒരുവന്ന് ജയിപ്പാൻ കഴിയും, എന്തിന്നായി പരിതപിക്കുന്നുവെന്ന് വിചാരിക്കരുത്. പാണ്ഡവസൈന്യത്തിൽ വേറേയും ശൂരന്മാരും മഹാരഥന്മാരുമായ പലരുമുണ്ടെന്നു ധരിച്ച് വളരെ മനസ്സിരുത്തണമെന്നു ബോധിപ്പിക്കുവാൻ ദുര്യോധനൻ പാണ്ഡവസൈന്യത്തിലെ അതിപ്രധാനന്മാർ ആരൊക്കെയാണെന്ന് പറയുന്നു-പാണ്ഡവസൈന്യത്തിലെ യോദ്ധാക്കളെല്ലാവരും ശൂരന്മാരാണ്. മഹാപരാക്രമികളെപ്പോലും കീഴടക്കുവാൻ കഴിയുന്നവരാണെന്നാണ് ശൂരപദത്തിന്റെ അർത്ഥം. മഹത്തായ വില്ലുള്ളവരാണെല്ലാവരും. പരാക്രമംകൊണ്ടാണെങ്കിൽ എല്ലാവരും ഭീമാർജ്ജുനതുല്യന്മാരാണ്. അവരുടെ പേരുകൊണ്ട് യോഗ്യത വെളിപ്പെടുത്തുന്നു. അതിശയമായി യുദ്ധംചെയ്യുന്നവൻ എന്ന അർത്ഥത്തിൽ പ്രസിദ്ധിയുള്ള യുയുധാനൻ (സാത്യകി), ശത്രുക്കളെ വല്ലാതെ കുലുക്കി മറിക്കുന്നവൻ എന്ന അർത്ഥത്തിൽ വിരാടൻ, വൃക്ഷമാകുന്ന (ദ്രു) കൊടിയടയാളമുള്ളവൻ എന്ന അർത്ഥത്തിൽ മഹാരഥനായ ദ്രുപദൻ, ശത്രുക്കൾക്ക് ഭയം ജനിപ്പിക്കുന്ന കൊടിയടയാളമുള്ളവൻ എന്ന അർത്ഥത്തിൽ ധൃഷ്ടകേതു, ചികിതാനപുത്രനും പരാക്രമശാലിയുമായ ചേകിതാനൻ, യുദ്ധത്തിൽ അനേകം ഭടന്മാരെ ജയിക്കുന്നവൻ എന്ന അർത്ഥത്തിൽ പുരുജിത്ത്, കുന്തീഭോജൻ, ശിബിഗോത്രത്തിൽ ജനിച്ച ഉത്തമ മനുഷ്യനായ ശൈബ്യൻ, യുദ്ധത്തിൽ മഹാക്രോധിയായ യുധാമന്യു, പാഞ്ചാലരാജൻ, ഉത്തമബലശാലിയാകയാൽ ഉത്തമൗജസ്സ് എന്ന പ്രസിദ്ധി നേടിയവൻ, തേജോബലപരാക്രമശാലികളേയും പറപ്പിക്കുന്ന വീര്യമുള്ള സുഭദ്രാപുത്രനായ അഭിമന്യു. ദ്രൗപദിയുടെ എല്ലാ പുത്രന്മാരും മഹാരഥന്മാരാണ്. ഇങ്ങനെ അനേകം മഹാരഥന്മാരുള്ള പാണ്ഡവസൈന്യത്തെ ജയിക്കുവാൻ നല്ലപോലെ മനസ്സിരുത്തണം എന്ന് ആചാര്യനെ ഉണർത്തുന്നു.

7. അസ്മാകം തു വിശിഷ്ടാ യേ
താൻ നിബോധ ദ്വിജോത്തമ!
നായകാ മമ സൈന്യസ്യ
സംജ്ഞാർത്ഥം താൻ ബ്രവീമി തേ.

അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ! ഇനി നമ്മുടെ പക്ഷത്ത് എന്റെ സൈന്യത്തിന്ന് നായകന്മാരായി ഏതെല്ലാം വിശിഷ്ടന്മാരുണ്ടോ അവരുടെ പേരുകൾ അങ്ങയെ ഓർമ്മിപ്പിക്കുന്നതിന്നുവേണ്ടി അങ്ങയ്ക്ക് അറിയുമെങ്കിലും പറയാം; അവിടുന്ന് കേട്ടാലും.

8. ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച
കൃപശ്ച സമിതിഞ്ജയഃ
അശ്വത്ഥാമാ വികർണ്ണശ്ച
സൗമദത്തിസ്തഥൈവ ച.

9. അന്യേ ച ബഹവഃ ശൂരാ
മദർത്ഥേ ത്യക്തജീവിതാഃ
നാനാശസ്ത്രപ്രഹരണാഃ
സർവ്വേ യുദ്ധവിശാരദാഃ

ഭവാനും, ഭീഷ്മനും, കർണ്ണനും, യുദ്ധവിജയിയായ കൃപനും, അശ്വത്ഥാമാവും, വികർണ്ണനും, സൗമദത്തിയും (ഭൂരിശ്രവസ്സ്) വേറേയും എനിക്കുവേണ്ടി ജീവൻ ഉപേക്ഷിക്കുവാൻ സന്നദ്ധരായി പലവിധം ആയുധങ്ങൾ പ്രയോഗിക്കുന്നവരായ അനവധി ശൂരന്മാരും ഉണ്ട്. സകലരും യുദ്ധവിശാരദന്മാരുമാണ്.

ദുര്യോധനന്ന് സമയോചിതമായി മുഖസ്തുതി പറഞ്ഞു ജനങ്ങളെ സന്തോഷിപ്പിച്ച് സ്വന്തം കാര്യം നേടാൻ സാമർത്ഥ്യമുണ്ടെന്നിവിടെ സൂചിപ്പിച്ചിട്ടുണ്ട്. എങ്ങനെയെന്നാൽ-വാസ്തവത്തിൽ പ്രഥമഗണനയ്ക്കർഹൻ ഭീഷ്മനായിരിക്കെ ആ സ്ഥാനം ആചാര്യന്ന് നല്കി. പിന്നെ വികർണ്ണന്നു നല്കേണ്ടതായ സ്ഥാനം അശ്വത്ഥാമാവിന്നു നല്കി ആചാര്യനെ സന്തോഷിപ്പിച്ചു.

ബാൽഹീകൻ, ഭഗദത്തൻ മുതലായ പല ശൂരന്മാരും, ശൂലം, ചക്രം, ഗദ, ഖഡ്ഗം, പരിഘം എന്ന പലവിധം ആയുധങ്ങളെക്കൊണ്ടും യുദ്ധംചെയ്യുന്നതിൽ നിപുണന്മാരുമായ പലരും തന്റെ ഭാഗത്ത് ജയം സമ്പാദിക്കുവാൻവേണ്ടി പ്രാണനെക്കൂടെ ഉപേക്ഷിക്കാൻ ഒരുങ്ങിയവരുമായിട്ടുണ്ടെന്നു പറയുന്നു.

10. അപര്യാപ്തം തദസ്മാകം

ബലം ഭീഷ്മാഭിരക്ഷിതം

പര്യാപ്തം ത്വിദമേതേഷാം

ബലം ഭീമാഭിരക്ഷിതം.

ഭീഷ്മനാൽ രക്ഷിക്കപ്പെടുന്ന നമ്മുടെ സൈന്യം അപര്യാപ്തവും, ഭീമനാൽ രക്ഷിക്കപ്പെടുന്ന അവരുടെ സൈന്യം പര്യാപ്തവുമാകുന്നു.

നമ്മുടെ സൈന്യം വലിയതും അവരുടെ സൈന്യം ചെറിയതുമാണ്. സൈന്യാധിക്യം നമുക്കുണ്ട്. അതുകൊണ്ട് ജയാവകാശം നമുക്കുതന്നെ. അവരുടെ സൈന്യത്തിലുള്ളവരെല്ലാം സമർത്ഥന്മാരാണ്. നമ്മുടെ സൈന്യത്തിൽ അസമർത്ഥന്മാരുമുണ്ട്. എന്നാലും നമ്മുടെ സൈന്യനാഥൻ ഭീഷ്മനായതുകൊണ്ട് അസമർത്ഥന്മാരും സമർത്ഥന്മാരാകും. അവരുടെ സേനാധിപൻ ഭീഷ്മനെ അപേക്ഷിച്ച് ബുദ്ധികുറഞ്ഞ ഭീമനാകയാൽ അവനാൽ രക്ഷിക്കപ്പെടുന്നവർ സമർത്ഥന്മാരാണെങ്കിലും അസമർത്ഥന്മാരാവാനാണവകാശം. സൈന്യസംഖ്യ അധികവും, അധിപതി ഭീഷ്മനുമാകയാൽ ജയം നമുക്കുതന്നെ. അങ്ങയുടെ ശ്രദ്ധ വേണ്ടവിധമുണ്ടായാൽ നമുക്കു ജയം നിശ്ചയമായും ലഭിക്കും എന്ന് ദുര്യോധനൻ ആചാര്യനെ പ്രോത്സാഹിപ്പിക്കുകയും തന്നെത്താൻ സന്തോഷിക്കുകയും ചെയ്തശേഷം യുദ്ധവിവരം തനിക്ക് ദ്രോണനേക്കാൾ ഉണ്ടെന്ന ഭാവത്തെ വെളിപ്പെടുത്തുന്നു.

11. അയനേഷു ച സർവ്വേഷു

യഥാഭാഗമവസ്ഥിതാഃ

ഭീഷ്മമേവാഭിരക്ഷന്തു

ഭവന്തഃ സർവ്വ ഏവ ഹി.

എല്ലായിടത്തും നിങ്ങൾ എല്ലാവരും നിർദ്ദിഷ്ടസ്ഥാനങ്ങളിൽ നിന്നുകൊണ്ട് ഭീഷ്മനെത്തന്നെ കാത്തുരക്ഷിച്ചുകൊള്ളണം.

ഒരു കാര്യത്തിൽ കൂടുതൽ മനസ്സിരുത്തേണ്ടതുണ്ട്. അതെന്തെന്നാൽ മുൻഭാഗം നോക്കിനിന്നു യുദ്ധം നടത്തുന്ന ഭീഷ്മന്ന് പിൻഭാഗത്തും പാർശ്വഭാഗങ്ങളിലും നോട്ടമുണ്ടാവാൻ തരമില്ല. ശത്രുസൈന്യങ്ങളെ തടുത്തുനിർത്താൻ ഓരോരുത്തർക്കും നിശ്ചയിക്കപ്പെട്ട സ്ഥാനങ്ങളിൽ നിങ്ങളെല്ലാവരും ജാഗരൂകന്മാരായിനിന്ന് സൈന്യനാഥനായ ഭീഷ്മനെത്തന്നെ രക്ഷിക്കണം. നാഥനില്ലാത്ത പട ജയിക്കയില്ലെന്നു നന്നായോർമ്മവെയ്ക്കണം. എന്നു പറഞ്ഞ് ഭീഷ്മനെ പ്രോത്സാഹിപ്പിക്കുന്നു.

12. തസ്യസഞ്ജയൻ ഹർഷം

കുരുവൃദ്ധഃ പിതാമഹഃ

സിംഹനാദം വിനദ്യോച്ചൈഃ

ശംഖം ദധ്മൗ പ്രതാപവാൻ.

ആ സന്ദർഭത്തിൽ പ്രതാപശാലിയും കുരുവൃദ്ധനുമായ പിതാമഹൻ (ഭീഷ്മൻ) അവന്ന് (ദുര്യോധനന്ന്) ഹർഷമുളവാക്കുമാറ് ഉച്ചത്തിൽ സിംഹനാദംചെയ്ത് ശംഖനാദം മുഴക്കി.

രാജാവ് ഇപ്രകാരം പറഞ്ഞപ്പോൾ മഹാപ്രതാപശാലിയും കുരുവൃദ്ധനുമായ ഭീഷ്മൻ 'അങ്ങനെതന്നെ. ഞാൻ നിനക്കു ജയമുണ്ടാക്കും' എന്നു പറയുന്ന മട്ടിൽ ദുര്യോധനനെ സന്തോഷിപ്പിക്കുവാൻ തക്കവിധം സിംഹനാദം പൊഴിച്ച് ഉദാത്തമായ തന്റെ ശംഖിൽ നിന്ന് അത്യുച്ചത്തിൽ ശബ്ദം പുറപ്പെടുവിച്ച്, തന്റെ സൈന്യത്തെ ഉത്സാഹിപ്പിച്ചു.

13. തതഃ ശംഖാശ്ച ഭേര്യശ്ച

പണവാനകഗോമുഖാഃ

സഹസൈവാഭ്യഹന്യന്ത

സ ശബ്ദസ്തുമുലോഽഭവത്

അനന്തരം പെട്ടെന്ന് ശംഖുകളും, ഭേരികളും പണവങ്ങളും, ആനകങ്ങളും, ഗോമുഖങ്ങളും (വാദ്യവിശേഷങ്ങൾ) മുഴക്കപ്പെട്ടു. ആ ശബ്ദം തുമുലമായി (ഘോരമായി) ദിക്കാസകലം വ്യാപിച്ചു.

സൈന്യനായകനായ ഭീഷ്മൻ ശംഖനാദം പുറപ്പെടുവിച്ച ഉടനെതന്നെ യുദ്ധത്തിൽ ഉത്സാഹം വർദ്ധിച്ച ദ്രോണാദികൾ ശംഖം, ഭേരി, പണവം, ആനകം, ഗോമുഖം മുതലായ പലവിധ വാദ്യങ്ങളെ മുഴക്കി. എല്ലാ നാദങ്ങളും ഒന്നായിച്ചേർന്ന് മഹത്തായി സർവ്വത്രനിറഞ്ഞു. ശബ്ദം വർദ്ധിച്ചുവെന്നല്ലാതെ ആ ശബ്ദശ്രവണത്താൽ പാണ്ഡവന്മാർക്ക് യാതൊരു നടുക്കവുമുണ്ടായില്ല എന്നുകാണിപ്പാനാണ് 'സ ശബ്ദസ്തുമുലഃ' എന്നു മാത്രം പറഞ്ഞത്.

ദുര്യോധനന്റെ സൈന്യത്തിന്റെ സ്ഥിതിയെ പറഞ്ഞശേഷം പാണ്ഡവസൈന്യത്തിന്റെ സ്ഥിതിയെ വിവരിക്കുന്നു.

14. തതഃ ശ്വേതൈർഹയൈർ യുക്തേ

മഹതി സ്യന്ദനേ സ്ഥിതൗ

മാധവഃ പാണ്ഡവശ്ചൈവ

ദിവ്യൗ ശംഖൗ പ്രദധ്മതുഃ.

അതു കഴിഞ്ഞപ്പോൾ വെള്ളക്കുതിരകളെ പൂട്ടിയ വലിയ തേരിൽ ഇരുന്നുകൊണ്ട് ശ്രീകൃഷ്ണനും അർജ്ജുനനും ദിവ്യങ്ങളായ ശംഖങ്ങൾ ഉറക്കെ മുഴക്കി.

ഭീഷ്മാദികൾ യുദ്ധത്തിന്നൊരുങ്ങിയെന്നു ശംഖനാദത്താൽ ഉൽഘോഷിച്ചപ്പോൾ ശൈബ്യം, സുഗ്രീവം, മേഘപുഷ്പം, വലാഹകം എന്നു സുപ്രസിദ്ധങ്ങളും, വെള്ളനിറത്തിലുള്ളവയുമായ നാല് കുതിരകൾ വഹിക്കുന്നതും, ലക്ഷ്മീവല്ലഭനായ ശ്രീകൃഷ്ണഭഗവാനും, പാണ്ഡുപുത്രനായ അർജ്ജുനനും അതിൽ സാരഥിയും രഥികനുമെന്ന നിലയിൽ വസിക്കുന്നതുകൊണ്ടും, അഗ്നിഭഗവാനാൽ നല്കപ്പെട്ടതായതുകൊണ്ടും, മഹത്തായ ആ തേരിൽനിന്ന് അവർ രണ്ടുപേരും ദിവ്യമായ അവരുടെ ശംഖങ്ങളെ ധ്വനിപ്പിച്ചു.

15. പാഞ്ചജന്യം ഹൃഷീകേശോ

ദേവദത്തം ധനഞ്ജയഃ

പൗണ്ഡ്രം ദധ്മൗ മഹാശംഖം

ഭീമകർമ്മാ വൃകോദരഃ

16. അനന്തവിജയം രാജാ

കുന്തീപുത്രോ യുധിഷ്ഠിരഃ

നകുലഃ സഹദേവശ്ച

സുഘോഷമണിപുഷ്പകൗ.

ശ്രീകൃഷ്ണൻ പാഞ്ചജന്യവും അർജ്ജുനൻ ദേവദത്തവും ഭീമകർമ്മാവായ ഭീമസേനൻ പൗണ്ഡ്രം എന്ന മഹാശംഖവും മുഴക്കി.

കുന്തീപുത്രനായ യുധിഷ്ഠിരരാജാവ് അനന്തവിജയവും, നകുലൻ സുഘോഷവും, സഹദേവൻ മണിപുഷ്പകവും (ശംഖുകൾ) ധ്വനിപ്പിച്ചു.

എല്ലാ പ്രാണികളുടേയും ഹൃദയത്തിലിരുന്ന് സർവ്വ ഇന്ദ്രിയങ്ങളേയും പ്രേരിപ്പിക്കുന്ന ശ്രീകൃഷ്ണഭഗവാൻ പാഞ്ചജന്യമെന്ന പാവനമായ ശംഖത്തേയും, രാജസൂയയാഗാവസരത്തിൽ എല്ലാ രാജാക്കന്മാരേയും ജയിച്ച് യാഗത്തിന്നാവശ്യമായ ധനം കൊണ്ടുവന്ന വില്ലാളിവീരനായ അർജ്ജുനൻ ദേവദത്തം എന്ന ശംഖത്തേയും, ഹിഡിംബാദി രാക്ഷസന്മാരെ വധിച്ചവനും, വളരെ അന്നപാനാദികളെ പചിക്കുവാൻ തക്ക ബലമുള്ള ജഠരാഗ്നിയാൽ അത്യന്തം ബലശാലിയുമായ ഭീമസേനൻ പൗണ്ഡ്രം എന്നുപേരുള്ള മഹാശംഖത്തേയും, കുന്തീദേവിയുടെ തപഃപ്രഭാവത്താൽ ധർമ്മരാജാംശസംഭൂതനും, ധർമ്മയുദ്ധത്തിൽ ഏർപ്പെട്ടാൽ പിന്നെ പിന്മാറാതെ ജയം സമ്പാദിക്കുന്ന

തിൽ സ്ഥിരനും, രാജസൂയമഹായാഗം സാധിച്ചതിനാൽ യഥാർത്ഥരാജാവുമായ യുധിഷ്ഠിരൻ അനന്തവിജയമെന്ന ശംഖത്തേയും, നകുലൻ സുഘോഷമെന്ന ശംഖത്തേയും, സഹദേവൻ മണിപുഷ്പകം എന്ന ശംഖത്തേയും വിളിച്ചു. ദിവ്യശംഖങ്ങളുടെ പുണ്യനാമകീർത്തനത്താൽ അങ്ങയുടെ മക്കൾക്ക് ഇതുപോലെ ഒരു ശംഖമെങ്കിലുമുണ്ടോ? ജയകാംക്ഷ നിഷ്ഫലമാണ് എന്നു സഞ്ജയൻ സൂചിപ്പിക്കുന്നു.

17. കാശ്യശ്ച പരമേഷ്വാസഃ
ശിഖണ്ഡീ ച മഹാരഥഃ
ധൃഷ്ടദ്യുമ്നോ വിരാടശ്ച
സാത്യകിശ്ചാപരാജിതഃ

18. ദ്രുപദോ ദ്രൗപദേയാശ്ച
സർവ്വശഃ പൃഥിവീപതേ
സൗഭദ്രശ്ചമഹാബാഹുഃ
ശംഖാൻ ദധ്മുഃ പൃഥക് പൃഥക്

അല്ലയോ പൃഥിവീപതേ! വില്ലാളിവീരനായ കാശിരാജാവും, മഹാരഥനായ ശിഖണ്ഡിയും,* ധൃഷ്ടദ്യുമ്നനും വിരാടനും, അപരാജിതനായ സാത്യകിയും, പാഞ്ചാലരാജാവും, പാഞ്ചാലീപുത്രന്മാരും, മഹാബാഹുവായ അഭിമന്യുവും, അവിടവിടെനിന്ന് പ്രത്യേകം പ്രത്യേകം ശംഖുവിളിച്ചു.

മഹത്തായ വില്ലു ധരിക്കുന്ന കാശിരാജാവ്, മഹാരഥനായ പാഞ്ചാലൻ, പരസൈന്യത്തെ പരാജയപ്പെടുത്തുവാൻ മതിയായ പരാക്രമമുള്ള ധൃഷ്ടദ്യുമ്നൻ, പരന്മാരാൽ ജയിക്കപ്പെടുവാൻ കഴിയാത്ത സാത്യകി (സത്യകപുത്രൻ) ദ്രുപദൻ, ദ്രൗപദിയുടെ അഞ്ചു പുത്രന്മാർ, ആജാനുബാഹുവായ സുഭദ്രാപുത്രൻ (അഭിമന്യു) ഇവരെല്ലാവരും അവരവരുടെ ശംഖങ്ങളെ വിളിച്ചു.

19. സ ഘോഷോ ധാർത്തരാഷ്ട്രാണാം
ഹൃദയാനി വ്യദാരയത്
നഭശ്ച പൃഥിവീം ചൈവ
തുമുലോ വ്യനുനാദയൻ.

ആ ശബ്ദകോലാഹലം ആകാശത്തും ഭൂമിയിലും പ്രതിധ്വനിയുണ്ടാക്കിക്കൊണ്ട് ദുര്യോധനാദികളുടെ ഹൃദയത്തെ വിദാരണംചെയ്തു (പിളർന്നു).

ആ ശംഖധ്വനി അതിഘോരമായി വ്യാപിച്ച് ഭൂമിയിലും ആകാശത്തിലും പ്രതിധ്വനിയുണ്ടാക്കി. അങ്ങയുടെ പുത്രന്മാരുടെ ഹൃദയങ്ങളെ പിളർക്കുന്ന മട്ടിൽ ദുഃഖിപ്പിച്ചു. സിംഹഗർജ്ജനത്താൽ ഇതരമൃഗങ്ങളെന്നപോലെ ഭീഷ്മദ്രോണാദികൾകൂടെ ഭയപ്പെട്ടുവെന്ന് കാണിപ്പാനാണ് 'ധാർത്തരാഷ്ട്രാണാം' എന്ന ബഹുവചനപ്രയോഗം. അങ്ങയുടെ കക്ഷിസൈന്യത്തിൽനിന്നുണ്ടായ ശംഖനാദം പാണ്ഡവന്മാരിൽ വികാരജനകമായിരുന്നില്ല എന്ന് മുമ്പേ സൂചിപ്പിച്ചിരിക്കയാൽ ജയം പാണ്ഡവന്മാർക്കാവാനേ തരമുള്ളുവെന്നാണ് ആരംഭത്തിൽത്തന്നെ കാണുന്നത് എന്നുസാരം.

20. അഥ വ്യവസ്ഥിതാൻ ദൃഷ്ട്വാ
ധാർത്തരാഷ്ട്രാൻ കപിധ്വജഃ
പ്രവൃത്തേ ശസ്ത്രസംപാതേ
ധനുരുദ്യമ്യ പാണ്ഡവഃ

21. ഹൃഷീകേശം തദാ വാക്യ-
മിദമാഹ മഹീപതേ!

ഹേ രാജാവേ! ആയുധപ്രയോഗം ആരംഭിക്കാറായ ആ ഘട്ടത്തിൽ യുദ്ധസന്നദ്ധരായി നിലകൊണ്ട ദുര്യോധനാദികളെ കണ്ടിട്ട് കപിധ്വജനായ അർജ്ജുനൻ തന്റെ വില്ലുയർത്തിപ്പിടിച്ചുകൊണ്ട് ഹൃഷീകേശനോട് (ശ്രീകൃഷ്ണനോട്) ഇങ്ങനെ പറഞ്ഞു.

സേനയോരുഭയോർ മദ്ധ്യേ
രഥം സ്ഥാപയ മേഽച്യുത!

22. യാവദേതാൻ നിരീക്ഷേഽഹം
യോദ്ധുകാമാനവസ്ഥിതാൻ
കൈർ മയാ സഹ യോദ്ധവ്യ-
മസ്മിൻ രണസമുദ്യമേ.

23. യോത്സ്യമാനാനവേക്ഷേഽഹം
യ ഏതേഽത്ര സമാഗതാഃ
ധാർത്തരാഷ്ട്രസ്യ ദുർബുദ്ധേർ
യുദ്ധേ പ്രിയചികീർഷവഃ

ഹേ അച്യുതാ! എന്റെ തേര് രണ്ടു സേനകളുടേയും മദ്ധ്യത്തിൽ നിറുത്തുക. അങ്ങനെ ചെയ്താൽ യുദ്ധത്തിന്നാഗ്രഹിച്ചുനില്ക്കുന്ന കൂട്ടരെ എനിക്കൊന്നു കാണാമല്ലോ. ഈ യുദ്ധോദ്യമത്തിൽ ആരോടെല്ലാമാണ് ഞാൻ യുദ്ധം ചെയ്യേണ്ടിവരിക, ദുർബുദ്ധിയായ ദുര്യോധനന്റെ ഇഷ്ടം അനുവർത്തിക്കുവാൻ ആഗ്രഹിച്ചു യുദ്ധത്തിനൊരുങ്ങി ഇവിടെ വന്നിരിക്കുന്ന അവരെ ഞാൻ ഒന്നു നല്ലവണ്ണം കാണട്ടെ.

ശംഖിന്റെ ധ്വനികേട്ട് ഭയപ്പെട്ടുവെങ്കിലും ഓടിപ്പോകാതെ യുദ്ധത്തിന്നൊരുങ്ങിനില്ക്കുന്ന ദുര്യോധനാദികളെ അർജ്ജുനൻ നോക്കി. ശ്രീരാമഭക്തനായ ഹനുമാൻ കൊടിയടയാളമായി അനുഗ്രഹിക്കുകയും, സർവ്വേന്ദ്രിയപ്രവർത്തകനായ ഭഗവാൻ ശ്രീകൃഷ്ണൻ സാരഥ്യം വഹിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ അർജ്ജുനന്ന് ഭയത്തിന്നൊരുവിധത്തിലും അവകാശമില്ല. എങ്കിലും 'ആലോചനകൂടാതെ ഗുരുജനങ്ങളെ ഹനിച്ചവൻ' എന്ന അപവാദംകൂടാതെ കഴിക്കുവാൻ ഭഗവാന്റെ ഉപദേശത്തെ ആഗ്രഹിച്ചുകൊണ്ട്, ശസ്ത്രപ്രയോഗത്തിന്നാരംഭിച്ച സമയത്ത് ഗാണ്ഡീവമെന്ന ധനുസ്സിനെ ഉയർത്തിയിട്ട് 'ഹേ, ദേശകാലാവധികളെ അതിക്രമിച്ചും സർവ്വരുടേയും ഇന്ദ്രിയങ്ങളെ വ്യാപരിപ്പിച്ചുംകൊണ്ടിരിക്കുന്ന ഭഗവാനേ! എന്റെ തേരിനെ രണ്ടു സൈന്യങ്ങളുടെ മദ്ധ്യത്തിൽ അല്പനേരം നിർത്തേണമേ' എന്നു പ്രാർത്ഥിച്ചു. 'എടോ അർജ്ജുനാ! ഇവിടെ നിർത്തുകയോ? അബദ്ധം! ശസ്ത്രപ്രയോഗത്താൽ എന്നെ അവർ തേർത്തട്ടിൽനിന്നു വീഴ്ത്തുകയില്ലയോ?' എന്നു ലീലാമാനുഷൻ അഭിനയിച്ചു. അപ്പോഴാണ് 'അച്യുതാ!' എന്ന സംബോധനം അർജ്ജുനൻ ചെയ്തത്. ഏതു കാലത്തിലും, ദേശത്തിലും, അവസ്ഥയിലും സ്ഥാനചലനം ഇല്ലാത്ത അങ്ങയെ ചലിപ്പിക്കുവാനാർക്ക് കഴിയും എന്നു ബുദ്ധിപൂർവ്വം പറഞ്ഞ അർജ്ജുനന്ന് ഭയസംഭ്രാന്തികൾ ഉണ്ടായിട്ടല്ല, ആലോചനയോടും, ഈശ്വരാനുഗ്രഹത്തോടും കൂടിവേണം ലോകത്തിൽ സാധാരണമല്ലാത്ത ഈവക വിഷമഘട്ടത്തിൽ പ്രവർത്തിക്കുവാൻ എന്ന വിചാരത്തോടുകൂടിയാണ് അർജ്ജുനൻ ഭഗവാനോടു പ്രാർത്ഥിച്ചിരിക്കുന്നത്. ഭക്താനുഗ്രഹത്തെ സ്വീകരിക്കുവാൻ ഭഗവാനൊരുങ്ങിയിരിക്കെ പാണ്ഡവപരാജയത്തെ അങ്ങുന്നാശിച്ചിട്ട് യാതൊരു ഫലവുമില്ലെന്നു സഞ്ജയൻ വീണ്ടും സൂചിപ്പിക്കുന്നു.

തേർ നിർത്തേണ്ടതായ ആവശ്യവും സ്ഥാനവും അർജ്ജുനൻ വിശദമാക്കുന്നു. ഏതു സ്ഥാനത്തിൽ നിർത്തിയാൽ യുദ്ധത്തിന്നൊരുങ്ങി നില്ക്കുന്ന അവരെ തനിക്കു കാണുവാൻ സാധിക്കുമോ, ആ സ്ഥാനത്തിൽ നിർത്തണം. രക്ഷയ്ക്കുള്ള മാർഗ്ഗം എന്താണെന്നറിയാത്ത ദുര്യോധനനെ യുദ്ധത്തിൽ സഹായിച്ചു പ്രീതിപ്പെടുത്താനൊരുങ്ങിനില്ക്കുന്ന അവർ തന്റെ ശത്രുക്കളാകയാൽ അവരെ നല്ലപോലെ അറിയണം. എന്നാണ് അർജ്ജുനന്റെ വിചാരം.

** ശിഖണ്ഡം = മുഖരോമമില്ലായ്മ. ശിഖണ്ഡി എന്ന പദത്തിന്ന് മുഖരോമമില്ലായ്മയോടുകൂടിയവൻ എന്നാണ് അർത്ഥം.*

സഞ്ജയൻ പറഞ്ഞു:

24. ഏവമുക്തോ ഹൃഷീകേശോ
ഗുഡാകേശേന ഭാരത!
സേനയോരുഭയോർ മദ്ധ്യേ
സ്ഥാപയിത്വാ രഥോത്തമം.

25. ഭീഷ്മദ്രോണപ്രമുഖതഃ
സർവേഷാം ച മഹീക്ഷിതാം
ഉവാച പാർത്ഥ! പശ്യൈതാൻ
സമവേതാൻ കുരൂനിതി.

അല്ലയോ ഭാരതാധീശ്വരനായ ധൃതരാഷ്ട്രരാജാവേ, ഗുഡാകേശൻ* (അർജ്ജുനൻ) ഇപ്രകാരം പറഞ്ഞപ്പോൾ ഹൃഷീകേശൻ (ശ്രീകൃഷ്ണ ഭഗവാൻ) രണ്ടുസേനകളുടേയും മദ്ധ്യത്തിലായി, ഭീഷ്മദ്രോണാദികളുടേയും സകല മഹീപതികളുടേയും മുമ്പിൽ ഉത്തമമായ ആ രഥം നിർത്തിയിട്ട്, "അർജ്ജുനാ! യുദ്ധം ചെയ്യാൻ ഒരുങ്ങിക്കൂടിയിരിക്കുന്ന ഈ കൗരവന്മാരെ കണ്ടുകൊള്ളുക" എന്നു പറഞ്ഞു.

നിദ്രാദിയായ ആലസ്യാദിദോഷങ്ങളെ ജയിച്ചിരിക്കുന്ന അർജ്ജുനൻ സർവ്വേന്ദ്രിയപ്രവർത്തകനായ ഭഗവാനോട് ഇപ്രകാരം പറഞ്ഞപ്പോൾ 'അമ്പോ! ഇവൻ എന്നോടു കല്പിക്കുന്നു!'വെന്നോർത്ത് കോപിച്ചില്ല. അർജ്ജുനന്റെ ഇഷ്ടം അനുസരിച്ചു. ഹേ, ഭരതകുലനാഥാ, ഇനിയെങ്കിലും ലോകമര്യാദ നടത്തിക്കൂടയോ എന്ന അഭിപ്രായത്തോടുകൂടെ സഞ്ജയൻ 'ഭാരതാ!' എന്ന് ധൃതരാഷ്ട്രനെ സംബോധനചെയ്തു. ഭഗവാനാകട്ടെ രണ്ടു സൈന്യങ്ങളുടേയും പ്രധാനികളായ ഭീഷ്മദ്രോണാദികളുടേയും, മറ്റു സകലരാജാക്കന്മാരുടേയും മദ്ധ്യത്തിൽ ഉത്തമമായ അർജ്ജുനരഥത്തെ നിർത്തി. പിതൃസഹോദരീപുത്രനാണ് എന്ന വാത്സല്യത്തോടുകൂടെ "ഹേ കുന്തീനന്ദനാ, ഇവിടെ യുദ്ധത്തിന്നായി വന്നുചേർന്നിരിക്കുന്ന കുരുക്കളെ നോക്കി നന്നായി കണ്ടുകൊള്ളുക" എന്നു പറഞ്ഞു.

26. തത്രാപശ്യത് സ്ഥിതാൻ പാർത്ഥഃ
പിതൄനഥ പിതാമഹാൻ
ആചാര്യാൻ മാതുലാൻ ഭ്രാതൄൻ
പുത്രാൻ പൗത്രാൻ സഖീംസ്തഥാ

27. ശ്വശുരാൻ സുഹൃദശ്ചൈവ
സേനയോരുഭവയോരപി

അപ്പോൾ അവിടെ ആ രണ്ട് സേനകളിലും പിതാക്കന്മാരും, പിതാമഹന്മാരും, ആചാര്യന്മാരും, അമ്മാവന്മാരും, സഹോദരന്മാരും, പുത്രന്മാരും, പൗത്രന്മാരും, സഖാക്കളും, ശ്വശുരന്മാരും, സുഹൃത്തുക്കളും നില്ക്കുന്നത് അർജ്ജുനൻ കണ്ടു.

യുദ്ധത്തിന്നൊരുങ്ങുന്നതിന്ന്, സൈന്യനാഥന്മാരെ കാണുവാൻ ഭഗവാന്റെ അനുവാദം സിദ്ധിച്ചതിന്നുശേഷം അർജ്ജുനൻ ആ തേരിന്നുള്ളിൽ എഴുന്നേറ്റുനിന്ന് രണ്ടു സേനകളിലുള്ളവരേയും നോക്കിക്കണ്ടു. യുദ്ധസന്നദ്ധരായി നില്ക്കുന്ന അവരിൽ പിതൃസ്ഥാനത്തിലുള്ളവർ, പിതാമഹന്മാരായ ഭീഷ്മൻ, സോമദത്തൻ മുതലായവർ, പിതൃസംബന്ധികളായ ഭൂരിശ്രവസ്സ് മുതലായവർ, ദ്രോണൻ, കൃപൻ മുതലായ ഗുരുഭൂതന്മാർ, ശല്യൻ, ശകുനി മുതലായ അമ്മാവന്മാർ, ദുര്യോധനാദിസഹോദരന്മാർ, ലക്ഷ്മണാദിപുത്രന്മാർ, അവരുടേയും പുത്രന്മാർ, അശ്വത്ഥാമാവ്, ജയദ്രഥൻ മുതലായ സഖാക്കൾ, ഭാര്യാജനകന്മാർ, കൃതവർമ്മാവ്, ഭഗദത്തൻ മുതലായ ബന്ധുക്കൾ, ഇങ്ങനെ പലവിധത്തിൽ ബന്ധപ്പെട്ടവരാണ് രണ്ട് സൈന്യങ്ങളിലും ഉള്ളവർ എന്നറിഞ്ഞു.

താൻ സമീക്ഷ്യ സ കൗന്തേയഃ
സർവ്വാൻ ബന്ധൂനവസ്ഥിതാൻ

28. കൃപയാ പരയാവിഷ്ടോ
വിഷീദന്നിദമബ്രവീത്.

അവിടെ നിന്നിരുന്ന ആ ബന്ധുജനങ്ങളെയെല്ലാം കണ്ടിട്ട് ആ കൗന്തേയൻ (അർജ്ജുനൻ) അപാരമായ കൃപയാൽ ആവിഷ്ടനായി വിഷാദിച്ചുനിന്നുകൊണ്ട് ഇങ്ങനെ പറഞ്ഞു.

പോരിന്നൊരുങ്ങിനില്ക്കുന്നവരെല്ലാവരും ബന്ധുക്കളാണെന്നു കണ്ടപ്പോൾ നല്ലപോലെ ആലോചിച്ചു സ്വഭാവത്താൽത്തന്നെ പ്രകാശിച്ചതായ വിശുദ്ധകാരുണ്യം അർജ്ജുനന്റെ ഹൃദയത്തിൽ നിറഞ്ഞു. അതുകൊണ്ടുണ്ടായ താപത്തെ സൂചിപ്പിക്കുന്ന കണ്ണുനീർ ഗൽഗദം മുതലായ ബാഹ്യലക്ഷണങ്ങളോടുകൂടെ താഴെ കാണുംവിധം ഭഗവാനോടു പറഞ്ഞു:

അർജ്ജുനൻ പറഞ്ഞു:

ദൃഷ്ട്വേമം സ്വജനം കൃഷ്ണ!
യുയുത്സും സമുപസ്ഥിതം

29. സീദന്തി മമ ഗാത്രാണി
മുഖം ച പരിശുഷ്യതി
വേപഥുശ്ച ശരീരേ മേ
രോമഹർഷശ്ച ജായതേ.

അല്ലയോ കൃഷ്ണാ! ഈ സ്വജനങ്ങൾ തമ്മിൽ യുദ്ധം ചെയ്യുവാൻ ഒരുങ്ങി ഇവിടെ വന്നിരിക്കുന്നതു കണ്ടിട്ട് എന്റെ അംഗങ്ങൾ തളരുന്നു, മുഖം വരളുന്നു, ശരീരം വിറയ്ക്കുന്നു, രോമാഞ്ചം കൊള്ളുകയും ചെയ്യുന്നു.

ഹേ ആനന്ദമൂർത്തേ! ഈ ബന്ധുജനങ്ങൾ യുദ്ധത്തിന്നാഗ്രഹിച്ചുകൊണ്ട് നില്ക്കുന്നതു കാണുമ്പോൾ എന്റെ കരചരണങ്ങളാകുന്ന അവയവങ്ങൾ തളർന്നുപോകുന്നു. തൊണ്ട വരളുന്നു.

30. ഗാണ്ഡീവം സ്രംസതേ ഹസ്താത്
ത്വക്ചൈവ പരിദഹ്യതേ
ന ച ശക്നോമ്യവസ്ഥാതും
ഭ്രമതീവ ച മേ മനഃ

ഗാണ്ഡീവം കൈയിൽനിന്നു പിടിമുറുകാതെ വഴുതിപ്പോകുന്നു. ദേഹമാസകലം തൊലി ചുട്ടുനീറുന്നു. നിവർന്നു നിൽക്കാൻ എനിക്കു കഴിയുന്നില്ല. എന്റെ മനസ്സ് കറങ്ങിത്തിരിയുന്നതുപോലെ തോന്നുന്നു.

എന്റെ ദേഹത്തിൽ വിറയലും രോമാഞ്ചവും ഉണ്ടാകുന്നു. ഗാണ്ഡീവമെന്ന ഈ വില്ല് കൈയിൽനിന്നു വീണുപോകുന്നു. സ്പർശേന്ദ്രിയമായ തോലിൽ സർവ്വഭാഗത്തും അഗ്നി വ്യാപിച്ചതുപോലെ ചുട്ടുപൊള്ളുന്നു.

31. നിമിത്താനി ച പശ്യാമി
വിപരീതാനി കേശവ!
ന ച ശ്രേയോ/നുപശ്യാമി
ഹത്വാ സ്വജനമാഹവേ.

അല്ലയോ കേശവാ! നിമിത്തങ്ങളും (ശകുനങ്ങളും) വിപരീതമായിട്ട് ഞാൻ കാണുന്നു. സ്വജനങ്ങളെ യുദ്ധത്തിൽ കൊന്നിട്ട് ഒരു ശ്രേയസ്സും കാണുന്നില്ല.

കേശവാ! എന്റെ ശരീരത്തെ നിലയ്ക്കുനിർത്താൻ സാധിക്കാതെയായിവരുന്നു. എന്തുകൊണ്ടെന്നാൽ മൂർച്ഛാവസ്ഥയുടെ പൂർവ്വലക്ഷണമായ സംഭ്രമം ബാധിക്കുന്നതുപോലെ തോന്നുന്നു. മാത്രമല്ല, ആപൽസൂചകങ്ങളായ വാമനേത്രസ്ഫുരണം മുതലായ വിപരീതലക്ഷണങ്ങളും അനുഭവിച്ചറിയുന്നു. ആകപ്പാടെ നോക്കുമ്പോൾ യുദ്ധത്തിൽ ബന്ധുവർഗ്ഗത്തെ സംഹരിക്കുന്നതുകൊണ്ട് ഭാവിയിൽ ശ്രേയസ്സുണ്ടാകുമെന്നും തോന്നു

** ഗുഡാകേശൻ-ഗുഡാകയെ (നിദ്രയെ) കീഴടക്കിയവൻ.*

ന്നില്ല. ആത്മസ്വരൂപത്തേയോ, ഭാവിയിൽ നിശ്ചിതഫലത്തേയോ അറിയുവാൻ കഴിയാത്ത ഞാൻ ദുഃഖിക്കുന്നു.

സർവ്വജ്ഞനും സർവ്വേശ്വരനും ആനന്ദസ്വരൂപനുമായ ഭഗവാനേ, എന്റെ ദുഃഖം തീർക്കേണമേ എന്നാണ് 'കേശവാ' എന്ന സംബോധനത്താൽ അർജ്ജുനൻ സൂചിപ്പിച്ചത്.

32. ന കാംക്ഷേ വിജയം കൃഷ്ണ!
ന ച രാജ്യം സുഖാനി ച
കിം നോ രാജ്യേന ഗോവിന്ദ!
കിം ഭോഗൈർ ജീവിതേന വാ.

അല്ലയോ കൃഷ്ണാ! വിജയവും രാജ്യവും സുഖങ്ങളും ഞാൻ കാംക്ഷിക്കുന്നില്ല. നമുക്ക് രാജ്യംകൊണ്ട് എന്തുകാര്യം? ഹേ ഗോവിന്ദാ! ഭോഗങ്ങൾകൊണ്ടോ, ജീവിതംകൊണ്ടുതന്നെയോ എന്തു ഫലം? ഒരു കാര്യവും ഞാൻ കാണുന്നില്ല.

പാപഹരനായ ഭഗവാനേ! സ്വജനവധംകൊണ്ടു സിദ്ധിക്കുന്ന വിജയത്തേയോ, അതുകൊണ്ട് അധീനത്തിൽ വരുന്ന രാജ്യത്തേയോ, അതിൽനിന്നു ലഭിക്കുന്ന സുഖങ്ങളേയോ, ജീവിതത്തെത്തന്നേയോ ഞാനാഗ്രഹിക്കുന്നില്ല. കാട്ടിൽ കായ്കനികളും ഭക്ഷിച്ച് കാലക്ഷേപം കഴിക്കുന്നതുകൊണ്ടുതന്നെ തൃപ്തിപ്പെടുന്ന ഞങ്ങൾക്ക് ഈ സുഖഭോഗങ്ങൾകൊണ്ട് വിശേഷഫലം എന്താണ്? സർവ്വേന്ദ്രിയവ്യാപാരങ്ങളും അറിഞ്ഞുകൊണ്ട് സർവ്വാന്തര്യാമിയായിരിക്കുന്ന ഹേ ഗോവിന്ദാ! ഞങ്ങൾക്ക് ഭോഗാശയില്ലെന്ന് അങ്ങയ്ക്കറിയാമല്ലോ. സുഖസാധനങ്ങൾക്കാഗ്രഹമില്ലാത്തതുകൊണ്ട് അവയെ സമ്പാദിക്കുവാനുള്ള യുദ്ധവും ആവശ്യമില്ലെന്നു സൂചിപ്പിക്കുന്നു.

33. യേഷാമർത്ഥേ കാംക്ഷിതം നോ
രാജ്യം ഭോഗാഃ സുഖാനി ച
ത ഇമേ/വസ്ഥിതാ യുദ്ധേ
പ്രാണാംസ്ത്യക്ത്വാ ധനാനി ച.

34. ആചാര്യാം പിതരഃ പുത്രാ-
സ്തഥൈവ ച പിതാമഹാഃ
മാതുലാഃ ശ്വശുരാഃ പൗത്രാഃ
സ്യാലാഃ സംബന്ധിനസ്തഥാ.

ആർക്കെല്ലാംവേണ്ടിയാണോ രാജ്യവും ഭോഗങ്ങളും സുഖങ്ങളും നാം ആഗ്രഹിച്ചത്, അവരെല്ലാവരും പ്രാണനും ധനങ്ങളും ഉപേക്ഷിച്ചുകൊണ്ട് യുദ്ധത്തിന്നു സന്നദ്ധരായിത്തന്നെ നില്ക്കുന്നു. ആചാര്യന്മാരും പിതാക്കന്മാരും പുത്രന്മാരും അതുപോലെത്തന്നെ പിതാമഹന്മാരും മാതുലന്മാരും ശ്വശുരന്മാരും പൗത്രന്മാരും സ്യാലന്മാരും ബന്ധുക്കളും യുദ്ധസന്നദ്ധരായി നില്ക്കുന്നു.

രാജ്യവും വസ്തുക്കളും തനിക്ക് ആവശ്യമില്ലെന്നു പറഞ്ഞതിന്നുള്ള കാരണം അർജ്ജുനൻ കാണിക്കുന്നു.

ഒരുവന്റെ ജീവിതയാത്ര നിർവ്വഹിക്കുവാൻ ധനരാജ്യാദികൾ ആവശ്യമില്ല. തനിക്കാവശ്യമില്ലെങ്കിലും തന്റെ സംബന്ധികൾക്കു വേണ്ടിയിട്ടെങ്കിലും സമ്പാദിക്കരുതോ എന്നാണെങ്കിൽ, ഏതൊരു ബന്ധുക്കൾക്കായിട്ട് രാജ്യം, സുഖസാധനങ്ങൾ മുതലായവ സമ്പാദിക്കുവാൻ ശ്രമിക്കുന്നുവോ, നമ്മുടെ ആ ബന്ധുക്കൾ ധനത്തിലും ഭോഗത്തിലും ജീവിതത്തിലും ഉള്ള ആശ ഉപേക്ഷിച്ചിട്ടാണല്ലോ യുദ്ധത്തിന്നൊരുങ്ങിനില്ക്കുന്നത്. തനിക്കും ബന്ധുക്കൾക്കും ആവശ്യമില്ലാത്ത രാജ്യാദികൾക്കുവേണ്ടിയുള്ള യുദ്ധപരിശ്രമം നിഷ്ഫലം തന്നെ. അതുകൊണ്ട് യുദ്ധം ആവശ്യമില്ലെന്നാണ് അഭിപ്രായം. പ്രാണനിലും ധനങ്ങളിലും ആശവിട്ട് യുദ്ധത്തിന്നു നില്ക്കുന്നവർ അകന്ന ബന്ധുക്കളല്ല, വളരെ അടുത്തവരാണെന്നു കാണിക്കുന്നു. ചിലർ പഠിപ്പിച്ച ഗുരുക്കന്മാർ, മറ്റു ചിലർ, പിതൃസ്ഥാനീയന്മാർ, വേറെ ചിലർ പിതാമഹന്മാർ, അമ്മാമന്മാർ, ഭാര്യാസംബന്ധികൾ, പൗത്രന്മാർ, ഭാര്യാസഹോദരന്മാർ ഇങ്ങനെ വളരെ അടുത്ത ബന്ധുക്കളാണെല്ലാവരും. പൂജിക്കേണ്ടവരും സ്നേഹിക്കേണ്ടവരുമായ അവരെ സംഹരിച്ചിട്ടു ലഭിക്കുന്ന വിജയം ശ്രേയസ്കരമാകയില്ല എന്ന് മുമ്പേ പറഞ്ഞതിനെ ഒന്നുകൂടി ബലപ്പെടുത്തുന്നു.

35. ഏതാൻ ന ഹന്തുമിച്ഛാമി
ഘ്നതോ/പി മധുസൂദന!
അപി ത്രൈലോക്യരാജ്യസ്യ
ഹേതോഃ കിം നു മഹീകൃതേ.

മധുസുദനാ! എന്നെ ഇവർ കൊല്ലുന്നതായാൽത്തന്നേയും ത്രൈലോക്യരാജ്യത്തിന്നുവേണ്ടിപ്പോലും അവരെ ഹനിക്കുവാൻ ഞാൻ ഇച്ഛിക്കുന്നില്ല. പിന്നെയാണോ ഈ ഭൂമിക്കുവേണ്ടി അവരെ കൊല്ലുന്നു?

"നീ അവരെ കൊന്നില്ലെങ്കിൽ അവർ നിന്നെ കൊല്ലും. അതുകൊണ്ട് നീ അവരെ സംഹരിച്ച് രാജ്യം അനുഭവിക്കുന്നത് ശ്രേയസ്കരമല്ലയോ" എന്ന ശങ്കയ്ക്ക് സമാധാനം പറയുന്നു. "എന്നെ അവർ സംഹരിക്കുന്നവരായാലും ഞാനവരെ സംഹരിക്കുവാൻ മനസ്സിൽ ചിന്തിക്കുകപോലും ചെയ്യുന്നില്ല. പിന്നെ വധിക്കയില്ലെന്നു പറയേണ്ടതില്ലല്ലോ. അവരുടെ വധത്താൽ ത്രിലോകാധിപത്യം ലഭിക്കുമെങ്കിൽപ്പോലും ഹനിക്കുകയില്ല. പിന്നെ ഭൂമിക്കുവേണ്ടി വധിക്കയില്ലെന്നു പറയണമോ?" എന്ന് സ്വനിശ്ചയത്തെ അർജ്ജുനൻ സ്പഷ്ടമാക്കി. ഇതിൽനിന്ന് ഐഹികവും പാരത്രികവുമായ ഇച്ഛയില്ലായ്മയാകുന്ന വൈരാഗ്യം അർജ്ജുനന്നുണ്ടെന്നു തെളിയുന്നു.

36. നിഹത്യ ധാർത്തരാഷ്ട്രാൻ നഃ
കാ പ്രീതിഃ സ്യാജ്ജനാർദ്ദന!
പാപമേവാശ്രയേദസ്മാൻ
ഹത്വൈതാനാതതായിനഃ

അല്ലയോ ജനാർദ്ദനാ! ധാർത്തരാഷ്ട്രന്മാരെ (ദുര്യോധനാദികളെ) കൊന്നിട്ട് നമുക്ക് എന്തൊരു സന്തോഷമാണുണ്ടാകാൻ പോകുന്നത്? നമുക്ക് ഈ *ആതതായികളെ കൊന്നാൽ പാപം മാത്രമാണ് ഫലം.

എന്നാൽ ആചാര്യാദി ഗുരുഭൂതന്മാരെ വധിക്കാതെ പലവിധത്തിൽ പല സമയത്ത് മഹോപദ്രവം ചെയ്തിട്ടുള്ള ധൃതരാഷ്ട്രപുത്രന്മാരെ മാത്രം ഹനിക്കുക. അവർ വധാർഹന്മാർതന്നെ ആണല്ലോ!

അങ്ങനെയാണെങ്കിൽ സഹോദരസ്ഥാനമുള്ള ദുര്യോധനാദികളെ വധിച്ചതിന്നുശേഷം ജീവിച്ചിരിക്കുന്ന നമ്മൾക്ക് എന്തൊരാനന്ദമാണുണ്ടാകാനുള്ളത്? മൂഢന്മാർ മാത്രം ആഗ്രഹിക്കുന്നതും ക്ഷണികവുമായ രാജ്യലോഭത്താൽ സഹോദരവധം പ്രീതികരമാണെന്ന വിചാരമില്ല. ആതതായികളാണവർ എങ്കിലും വധിക്കുന്നതുകൊണ്ട് ഞങ്ങൾക്ക് പാപംതന്നെ ഫലമാകയുള്ളു. അഥവാ അവർ വധാർഹന്മാരാണെങ്കിൽ പ്രളയകാലത്തിൽ സർവ്വരേയും ഹനിച്ചാലും പാപബാധയില്ലാത്ത ഭവാൻതന്നെ വധിച്ചുകൊള്ളുക എന്നാണ് 'ജനാർദ്ദനാ!' എന്ന സംബോധനയുടെ അഭിപ്രായം.

37. തസ്മാന്നാർഹാ വയം ഹന്തും
ധാർത്തരാഷ്ട്രാൻ സ്വബാന്ധവാൻ
സ്വജനം ഹി കഥം ഹത്വാ
സുഖിനഃ സ്യാമ മാധവ!

---

** ആതതായികൾ-ഗൃഹത്തിന് തീവെക്കുന്നവൻ, വിഷം കൊടുക്കുന്നവൻ, ആയുധംകൊണ്ട് ഉപദ്രവിക്കുന്നവൻ, ധനം അപഹരിക്കുന്നവൻ, സ്ഥലത്തെ ആക്രമിക്കുന്നവൻ, ധർമ്മപത്നിയെ അപഹരിക്കുന്നവൻ ഇങ്ങനെ ആതതായികൾ ആറുവിധമാണ്.*

ഹേ മാധവാ! അതുകൊണ്ട് നാം സ്വബന്ധുക്കളായ ധാർത്തരാഷ്ട്രന്മാരെ ഹനിക്കുന്നത് ശരിയല്ല. സ്വജനങ്ങളെ കൊന്നിട്ട് നാം എങ്ങനെ സുഖികളായിത്തീരും?

അദൃഷ്ടസുഖാഭാവവും അനർത്ഥവുമാണ് അതിന്റെ ഫലം. അതുകൊണ്ട് സ്വബന്ധുക്കളായ ദുര്യോധനാദികളെ വധിക്കുന്നതു യോഗ്യമല്ല. എന്നാൽ ദൃഷ്ടസുഖമുണ്ടോ എന്നാണെങ്കിൽ ഹേ ലക്ഷ്മീവല്ലഭാ! അലക്ഷ്മീകരമായ സ്വജനവധത്തിൽനിന്ന് നമ്മൾക്കു സുഖമെങ്ങനെയുണ്ടാകും? അതിനാൽ എന്നെ അതിന്നുവേണ്ടി പ്രേരിപ്പിക്കാതിരിക്കണേ! എന്ന് അഭിപ്രായം.

38. യദ്യപ്യേതേ ന പശ്യന്തി
ലോഭോപഹതചേതസഃ
കുലക്ഷയകൃതം ദോഷം
മിത്രദ്രോഹേ ച പാതകം.

39. കഥം ന ജ്ഞേയമസ്മാഭിഃ
പാപാദസ്മാന്നിവർത്തിതും
കുലക്ഷയകൃതം ദോഷം
പ്രപശ്യദ്ഭിർ ജനാർദ്ദന.

അത്യാഗ്രഹംകൊണ്ട് ബുദ്ധികെട്ടവരായ ഇവർ കുലം ക്ഷയിക്കുന്നതുകൊണ്ടുള്ള ദോഷവും, മിത്രങ്ങളെ ദ്രോഹിക്കുന്നതുകൊണ്ടുള്ള പാപവും കാണുന്നില്ല. എങ്കിലും, അല്ലയോ ജനാർദ്ദനാ, കുലക്ഷയകൃതമായ ദോഷം ശരിക്കും കാണുന്ന നാം ഈ പാപത്തിൽനിന്നും പിന്തിരിയണമെന്ന് മനസ്സിലാക്കേണ്ടതല്ലേ?

ശത്രുക്കൾ എന്തുകൊണ്ട് ദോഷപ്രവൃത്തിയിൽ ഏർപ്പെട്ടിരിക്കുന്നുവെന്ന ചോദ്യത്തിന് സമാധാനം പറയുന്നു: രാജ്യധനാദിലോഭം കാരണം വിചാരശൂന്യന്മാരായ എതിർകക്ഷിയിലുള്ളവർ കുലനാശം വരുത്തുന്നതുകൊണ്ട് സംഭവിക്കാവുന്ന ദോഷത്തേയും, മിത്രദ്രോഹം നിമിത്തമുണ്ടാകുന്ന പാപത്തേയും കാണുന്നില്ല. നമ്മളും അതേവിധം പ്രവർത്തിക്കുന്നതു ന്യായമല്ല എന്ന് താഴെപ്പറയുന്നു. ഭീഷ്മദ്രോണാദികൾ ശിഷ്ടന്മാരല്ലയോ? അവരുടെ പ്രവൃത്തിയെ ശിഷ്ടാചാരം എന്ന നിലയിൽ പ്രമാണമാക്കരുതോ? എന്ന ചോദ്യത്തിന് ലോഭമെന്ന ദോഷത്താൽ ദുഷ്ടമായതിനെ സദാചാരമായി സ്വീകരിച്ചുകൂടാ എന്ന സമാധാനവും പറഞ്ഞുകഴിഞ്ഞു.

ധാർത്തരാഷ്ട്രന്മാർ ലോഭംനിമിത്തം പ്രവർത്തിക്കുന്നത് ദോഷമാണെങ്കിൽ യുദ്ധത്തിൽനിന്ന് പിന്മാറുന്നതു നിങ്ങൾക്കും ദോഷമാണ്. അവർ നിങ്ങളെ യുദ്ധത്തിന്നു വിളിക്കുന്നു. യുദ്ധജയത്താൽ സമ്പാദിക്കുന്ന ധനം ക്ഷത്രിയന്നു സ്വീകാര്യവുമാണ്. അതിനാൽ യുദ്ധംചെയ്യുകതന്നെ വേണം എന്നതിന്ന് സമാധാനം. കുലക്ഷയം നിമിത്തമുണ്ടാകാവുന്ന ദോഷത്തെ സ്പഷ്ടമായിക്കാണുന്ന നമ്മൾ ഈ പാപത്തിൽനിന്ന് പിന്തിരിയേണ്ടതാണെന്നറിയാതിരിക്കുന്നതെങ്ങനെ? പരിപാകാവസ്ഥയിൽ അധർമ്മം നേടുകയില്ലെന്നു കണ്ടാൽ മാത്രമേ കർമ്മം ശ്രേയസ്കരമാകയുള്ളു. അതിനെ മാത്രമേ ധർമ്മമെന്നു ശാസ്ത്രം നിശ്ചയിക്കുന്നുള്ളു. ഈ യുദ്ധഫലമാകട്ടെ അനർത്ഥാവഹമാകയാൽ ശ്രേയഃസാധനമാണെന്നു കരുതുന്നത് അബദ്ധം എന്നു സൂചിപ്പിക്കുന്നു.

40. കുലക്ഷയേ പ്രണശ്യന്തി
കുലധർമ്മാഃ സനാതനാഃ
ധർമ്മേ നഷ്ടേ കുലം കൃൽസ്ന-
മധർമ്മോഽഭിഭവത്യുത.

കുലക്ഷയത്താൽ സനാതനങ്ങളായ കുലധർമ്മങ്ങൾ നശിച്ചുപോകുന്നു. ധർമ്മം നശിക്കുമ്പോൾ കുലത്തെ മുഴുവനും അധർമ്മം ആക്രമിക്കുന്നു.

യുദ്ധത്തിന്റെ അന്ത്യഫലം അശ്രേയസ്കരമാകയാൽ അതിലേർപ്പെട്ടുകൂടാ എന്നുറപ്പിക്കുവാൻ അനർത്ഥങ്ങളെ കാണിക്കുന്നു. കുലത്തിൽ പരമ്പരയായി നിലനിന്നുവരുന്ന ശാശ്വതധർമ്മങ്ങളെ നിലനിർത്തുവാനുള്ള പുരുഷന്മാർ യുദ്ധംനിമിത്തം നശിക്കുമ്പോൾ കുലധർമ്മങ്ങളും നശിക്കും. അപ്പോൾ കുലം മുഴുവനും അധർമ്മം നിമിത്തം ദുഷിക്കും; തീർച്ചയാണ്.

41. അധർമ്മാഭിഭവാത്കൃഷ്ണ!
പ്രദുഷ്യന്തി കുലസ്ത്രിയഃ
സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ!
ജായതേ വർണ്ണസങ്കരഃ

ഹേ കൃഷ്ണാ! അധർമ്മത്തിന്റെ ആക്രമണം നിമിത്തം കുലസ്ത്രീകൾ ദുർവൃത്തകളായി ദുഷിച്ചുപോകുന്നു. ഹേ വൃഷ്ണികുലജാതാ! സ്ത്രീകൾ ദുഷിക്കുമ്പോൾ വർണ്ണസങ്കരം സംഭവിക്കുന്നു.

അല്ലയോ വൃഷ്ണികുലമര്യാദാപാലകനായ ആനന്ദമൂർത്തേ! അധർമ്മവ്യാപ്തി നിമിത്തം ഗത്യന്തരമില്ലാത്ത കുലസ്ത്രീകളും ദുഷിച്ചുപോകുന്നു. സ്ത്രീകൾ ദുഷിക്കുമ്പോൾ ജാതിക്കലർപ്പുള്ള സന്താനങ്ങളുണ്ടാകുന്നു.

42. സങ്കരോ നരകായൈവ
കുലഘ്നാനാം കുലസ്യ ച
പതന്തി പിതരോഹ്യേഷാം
ലുപ്തപിണ്ഡോദകക്രിയാഃ

വർണ്ണസങ്കരം കുലനാശകന്മാർക്കും കുലത്തിന്നും നരകം വരുത്തിവെയ്ക്കുന്നു. അവരുടെ പിതൃക്കൾ പിണ്ഡക്രിയകളും ഉദകക്രിയകളും ലഭിക്കാതെ നരകത്തിലേക്ക് വീണുപോകുന്നു.

അതുകൊണ്ട് വിജാതീയ സ്ത്രീപുരുഷസംയോഗം നിമിത്തം ഉണ്ടാകുന്ന സങ്കരസന്താനങ്ങൾ മാതാപിതാക്കന്മാർക്ക് പിണ്ഡോദകം സമർപ്പിക്കുവാനർഹന്മാരല്ലാത്തതിനാൽ കുലഹാനിവരുത്തിയവർക്കും, കുലത്തിന്നും നരകപാപം തന്നെ ഫലം. അതു മാത്രമല്ല ഇവരുടെ സ്വർഗ്ഗസ്ഥന്മാരായ പൂർവ്വപിതാക്കളും പുത്രപൗത്രപരമ്പരാക്രമത്തിൽ പിണ്ഡോദകങ്ങൾ ലഭിക്കായ്കനിമിത്തം നരകത്തിൽ വീഴും.

43. ദോഷൈരേതൈഃ കുലഘ്നാനാം
വർണ്ണസങ്കരകാരകൈഃ
ഉത്സാദ്യന്തേ ജാതിധർമ്മാഃ
കുലധർമ്മാശ്ച ശാശ്വതാഃ

വർണ്ണസങ്കരം ഉളവാക്കുന്ന കുലഘാതകന്മാരുടെ ഈ ദോഷങ്ങളാൽ ശാശ്വതങ്ങളായ ജാതിധർമ്മങ്ങളും കുലധർമ്മങ്ങളും നശിച്ചുപോകുന്നു.

ധർമ്മാധർമ്മവിചാരങ്ങളില്ലാതെ ദുഷിച്ച കാമക്രോധാദിവൃത്തികൾനിമിത്തം കുലഹാനി വരുത്തുന്ന അവിവേകികളുടെ സങ്കരഹേതുകങ്ങളായ ഇത്തരം ദോഷപ്രവൃത്തികൾ അനാദികാലമായി നിലനിന്നുവരുന്ന ശാശ്വതജാതിധർമ്മങ്ങളേയും, ക്ഷത്രിയത്വാദികുലധർമ്മങ്ങളേയും, മൂലത്തോടുകൂടി നശിപ്പിക്കുന്നു.

44. ഉത്സന്നകുലധർമ്മാണാം
മനുഷ്യാണാം ജനാർദ്ദന!
നരകേ നിയതം വാസോ
ഭവതീത്യനുശുശ്രുമ.

അല്ലയോ ജനാർദ്ദനാ! കുലധർമ്മം ക്ഷയിച്ചുപോയ മനുഷ്യരുടെ വാസം എന്നും നരകത്തിലാണെന്ന് നാം കേട്ടിട്ടുണ്ടല്ലോ.

അല്ലയോ, ഭഗവാനേ! മായികദുഃഖം തീർക്കുന്ന സർവ്വേശ്വരാ! കുലധർമ്മങ്ങളെ സമൂലം നശിപ്പിക്കുന്ന മനുഷ്യർക്ക് ബഹുകാലം നരകത്തിൽത്തന്നെ വസിക്കേണ്ടിവരുമെന്ന് ആചാര്യന്മാ

രിൽനിന്ന് ഞങ്ങളറിയുന്നുണ്ട്. ഞാൻ സ്വന്തം അഭിപ്രായം പറയുന്നതല്ല.

45. അഹോ! ബത! മഹത്പാപം
കർത്തും വ്യവസിതാ വയം
യദ് രാജ്യസുഖലോഭേന
ഹന്തും സ്വജനമുദ്യതാഃ.

അഹോ! കഷ്ടം! ഘോരമായ പാപം ചെയ്യാൻ നാം ഇറങ്ങിയിരിക്കുന്നു. രാജ്യസുഖത്തിലുള്ള ദുരാഗ്രഹംകൊണ്ട് സ്വജനങ്ങളെ ഹനിക്കാനാണല്ലോ നമ്മുടെ ഉദ്യമം.

പ്രവൃത്തിമാർഗ്ഗപരന്മാർക്ക് ജനനമരണാദികളായ ദുഃഖങ്ങളും സ്വർഗ്ഗനരകാദിലോകപ്രാപ്തിയും തന്നെയാണു ഫലം. പരമഫലമില്ല എന്ന് മോക്ഷേച്ഛയുള്ളവർ ആലോചിച്ചു പ്രവൃത്തിമാർഗ്ഗത്തെവിട്ട് നിവൃത്തിമാർഗ്ഗത്തിൽത്തന്നെ പരിശ്രമിക്കണം എന്നു സൂചിപ്പിച്ചുകൊണ്ട് പ്രവൃത്തിമാർഗ്ഗതൽപരന്മാരെക്കുറിച്ച് അർജ്ജുനൻ സന്തപിക്കുന്ന സമ്പ്രദായത്തെ കാണിക്കുന്നു. അത്യാശ്ചര്യം! മഹാകഷ്ടം! മുകളിൽപ്പറഞ്ഞ ധർമ്മങ്ങളെ അറിവുള്ള ഞങ്ങൾ രാജ്യസുഖത്തിലുള്ള അത്യാഗ്രഹംമൂലം സ്വജനവധത്തിന്ന് ഉത്സാഹിച്ചത് അത്യാശ്ചര്യവും അതികഷ്ടവുമായി. ഉത്സാഹിച്ചതുതന്നെ കഷ്ടമായെന്നുവന്നിരിക്കേ വധകാര്യം നടത്തുകയെന്ന സംഗതിയെക്കുറിച്ചു ചിന്തിക്കുവാൻ പോലും വയ്യല്ലോ.

46. യദി മാമപ്രതീകാര-
മശസ്ത്രം ശസ്ത്രപാണയഃ
ധാർത്തരാഷ്ട്രാ രണേ ഹന്യു-
സ്തന്മേ ക്ഷേമതരം ഭവേത്.

ആയുധം ധരിക്കാതേയും എതിർക്കാതേയും സ്ഥിതിചെയ്യുന്ന എന്നെ ധാർത്തരാഷ്ട്രന്മാർ ആയുധപാണികളായി യുദ്ധത്തിൽ ഹനിക്കുകയാണെങ്കിൽ അതായിരിക്കും എനിക്കു കൂടുതൽ ക്ഷേമകരം.

പാപത്തിൽ ഭയന്ന് യുദ്ധത്തിലേർപ്പെടാതിരിക്കുന്ന നിന്നെ അവർ സംഹരിക്കയില്ലേ? എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. "പ്രതിക്രിയയ്ക്കൊരുക്കമില്ലാത്തതിനാൽ ശസ്ത്രം വെടിഞ്ഞിരിക്കുന്ന എന്നെ ധൃതരാഷ്ട്രപുത്രന്മാർ യുദ്ധത്തിൽ വധിക്കുന്നതായാൽ അതെനിക്ക് ക്ഷേമമായിത്തീരും. എന്തുകൊണ്ടെന്നാൽ, സ്വജനവധംകൊണ്ടുണ്ടാകുന്ന പാപമെനിക്കുണ്ടാകുകയില്ല. ഞാൻ സമ്പാദിച്ച പുണ്യത്തിന്നു ക്ഷയവുമില്ല. അവർക്കാകട്ടെ, അശസ്ത്രനും, പ്രതികാരേച്ഛയില്ലാത്തവനുമായ എന്നെ വധിക്കുന്നത് അധർമ്മമാകയാൽ ഇതുവരെ അവർ ചെയ്ത പാപത്തിൽ ഈ പാപവും ചേർന്നുകൊള്ളട്ടെ" എന്നും അർജ്ജുനൻവ്യക്തമാക്കുന്നു.

സഞ്ജയൻ പറഞ്ഞു:

47. ഏവമുക്ത്വാർജ്ജുനഃ സംഖ്യേ
രഥോപസ്ഥ ഉപാവിശത്
വിസൃജ്യ സശരം ചാപം
ശോകസംവിഗ്നമാനസഃ.

ഇപ്രകാരം പറഞ്ഞിട്ട് അർജ്ജുനൻ ശോകാകുലമാനസനായി യുദ്ധഭൂമിയിൽ അമ്പുകളോടുകൂടി വില്ല് ഉപേക്ഷിച്ചു തേർത്തട്ടിൽ ഇരുന്നു. മോക്ഷേച്ഛയുള്ളവർക്ക് കർമ്മങ്ങളുടെ ഫലം നശിക്കുകയില്ലെന്നും അതു ജന്മാദ്യനർത്ഥങ്ങൾക്കു കാരണമാണെന്നും കണ്ടിട്ടു സകലസാധനങ്ങളോടുംകൂടെ കർമ്മങ്ങളെ പരിത്യജിക്കേണമെന്ന് അർജ്ജുനൻ തന്റെ നിശ്ചയത്തെ വ്യക്തമാക്കുന്നു.

യുദ്ധരംഗത്തിൽവെച്ച് ഇപ്രകാരം ഭഗവാനോടു പറഞ്ഞ അർജ്ജുനൻ മനസ്സിൽ ദുഃഖത്തോടുകൂടെ യുദ്ധസാധനങ്ങളായ അമ്പും വില്ലും താഴെവെച്ച് തേരിന്നുള്ളിൽ ഇരുന്നു.

(അർജ്ജുനവിഷാദയോഗമെന്ന ഒന്നാം അദ്ധ്യായം കഴിഞ്ഞു.)

## അദ്ധ്യായം 2

**26. സാംഖ്യയോഗം –** സ്വജനവധത്തെപ്പറ്റിയുള്ള ചിന്തയിൽ മുഴുകി ദുഃഖിതനായി യുദ്ധംചെയ്യുവാൻ ഇഷ്ടമില്ലാതെ ഇരിക്കുന്ന അർജ്ജുനനോട് ശ്രീകൃഷ്ണഭഗവാൻ ഇപ്രകാരം പറഞ്ഞു:

"എടോ അർജ്ജുനാ! നിന്ദ്യമായ ഒരു മനോഭാവമാണ് നീ പ്രകടിപ്പിക്കുന്നത്. വിഷമം പിടിച്ച ഈ അവസരത്തിൽ ഇങ്ങനെ ഒരു മൂഢത നിനക്ക് എങ്ങനെയുണ്ടായി? ഇത് യോഗ്യന്മാർക്കു ചേർന്നതല്ല. ഈ സ്ഥിതി നിനക്കു ദുഷ്കീർത്തിക്ക് വഴിതെളിയിക്കുമെന്നു മാത്രമല്ല, സ്വർഗ്ഗപ്രാപ്തിക്ക് വിഘ്നമായും തീരുന്നതാണ്. എന്റെ അഭിപ്രായത്തിൽ നീ പൗരുഷശൂന്യതയാണ് പ്രകാശിപ്പിക്കുന്നത്. ഇതു ശൂരനായ നിനക്കു തീരെ യോജിച്ചതല്ല. ശത്രുഭീഷണനായി കാലം കഴിച്ച നീ ക്ഷുദ്രമായ ഈ ഹൃദയദൗർബ്ബല്യം ഉപേക്ഷിച്ച് യുദ്ധസന്നദ്ധനായി എഴുന്നേൽക്കുക."

ഭഗവാന്റെ പരുഷമായ ഈ വാക്ക് അർജ്ജുനന്ന് തീരെ സഹ്യമായില്ല. അദ്ദേഹം എതിർവാദത്തിനു സന്നദ്ധനായി.

"ഭഗവാനേ, ഭീരുത്വംകൊണ്ട് ഞാൻ ഇങ്ങനെ പറയുന്നതാണെന്ന് അങ്ങു വിചാരിക്കുന്നു. അതു ശരിയല്ല. ഈ യുദ്ധം അന്യായവും അധർമ്മ്യവുമാണെന്നാണ് എന്റെ അഭിപ്രായം. അതുകൊണ്ടാണ് ഇതിൽനിന്നും പിന്മാറുവാൻ ഞാൻ ആഗ്രഹിക്കുന്നത്. ഇതാ, ഭീഷ്മപിതാമഹനും, ദ്രോണാചാര്യനും ശത്രുപക്ഷത്തിന്റെ നേതൃത്വം കൈക്കൊണ്ടു യുദ്ധസന്നദ്ധരായി നില്ക്കുന്നു. പൂജ്യന്മാരായ ആ ഗുരുജനങ്ങളുടെനേരെ ഞാൻ എങ്ങനെ അസ്ത്രം പ്രയോഗിക്കും? മഹാനുഭാവന്മാരായ ഗുരുജനങ്ങളെ കൊന്ന് അവരുടെ രക്തംപുരണ്ട ഭോഗങ്ങൾ അനുഭവിക്കുന്നതിനേക്കാൾ ഭിക്ഷാടനം ചെയ്തു കാലം കഴിക്കുന്നതാണു ശ്രേഷ്ഠമെന്ന് എനിക്കു തോന്നുന്നു. സ്വധർമ്മമെന്നു കരുതി യുദ്ധം ചെയ്യുന്നപക്ഷം അതിൽ ജയിക്കുന്നതോ, തോല്ക്കുന്നതോ ഏതാണ് നല്ലതെന്നുള്ളതിൽ എനിക്കു നിശ്ചയം വരുന്നില്ല. നമുക്കു ജയിക്കണമെങ്കിൽ നമ്മുടെ എതിരാളികളായ ധാർത്തരാഷ്ട്രന്മാരെ വധിക്കേണ്ടതായി വരും. സ്വജനങ്ങളെ വധിച്ചാൽ പിന്നെ, നമുക്കു ജീവിക്കണമെന്നുള്ള ആഗ്രഹം ഉണ്ടാകയില്ല. അതുകൊണ്ട് ഈ യുദ്ധത്തിൽ അവരെ ജയിക്കേണ്ട ആവശ്യമില്ല. ജയം ആവശ്യമില്ലാത്തിടത്ത് പിന്നെ എന്തിനാണ് നാം യുദ്ധം ചെയ്യുന്നത്? എനിക്കു വലിയ സംശയം തോന്നുന്നു. ഏത് ശരി, ഏത് തെറ്റ്, ഏത് വേണ്ടത്, ഏത് വേണ്ടാത്തത് എന്നു തിരിച്ചറിയുവാൻ എനിക്കു കഴിയുന്നില്ല. അങ്ങ് സർവ്വജ്ഞനും ജഗദ്ഗുരുവുമാണ്. അങ്ങയെ ഇതാ, ഞാൻ ശരണംപ്രാപിക്കുന്നു. അങ്ങ് എന്നെ ശിഷ്യനായി സ്വീകരിച്ച് എനിക്ക് ശ്രേയസ്കരമായത് ഏതോ, അതിനെ ഉപദേശിച്ചുതന്നാലും. എന്നെ ബാധിച്ചിരിക്കുന്ന ദുഃഖം എന്റെ വിവേകശക്തിയെ മാത്രമല്ല, അറിയാനുള്ള ശക്തിയെത്തന്നെ നശിപ്പിച്ചിരിക്കുന്നു. ഭൂമിയിൽ ഏകാധിപത്യം തന്നെ ലഭിച്ചാലും ആ ദുഃഖത്തിന് യാതൊരു കുറവും വരികയില്ല. ഏതായാലും ഞാൻ യുദ്ധംചെയ്യുവാൻ ആഗ്രഹിക്കുന്നില്ല."

ഇപ്രകാരം ശോകവും മോഹവും കലർന്ന് സ്വധർമ്മമായ യുദ്ധത്തിൽനിന്നു പിന്തിരിഞ്ഞ് അർജ്ജുനൻ ഇരിപ്പായി. യുദ്ധത്തിന്ന് ഒരുങ്ങിപ്പുറപ്പെട്ട് സൈന്യമദ്ധ്യത്തിൽ എത്തിയശേഷം അധർമ്മ്യമായനിലയിൽ ഇങ്ങനെ അവസ്ഥാന്തരം പ്രാപിച്ചുപോയ അർജ്ജുനനെ കണ്ടപ്പോൾ ഭഗവാന് പരിഹാസമാണ് ഉണ്ടായത്. അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു:

"എടോ അർജ്ജുനാ, നീ അകാരണമായി ദുഃഖിക്കുന്നു. വിവേകികളെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു. വാസ്തവം ആലോചിച്ചാൽ നീ വിവേകശൂന്യതയാണ് വെളിവാക്കുന്നത്. വിവേകികൾ മരിച്ചവരെക്കുറിച്ചും ജീവിച്ചിരിക്കുന്നവരെക്കുറിച്ചും ദുഃഖിക്കാറില്ല. ഞാനും, നീയും, ഈ നില്ക്കുന്ന ജനങ്ങളും

ഒരുകാലത്തും ഇല്ലാതെയിരുന്നിട്ടില്ല. നാം ഒരുകാലത്തും ഇനി ഇല്ലാതാകയുമില്ല. നമ്മുടെ ഈ ശരീരത്തിൽ ആദ്യം കൗമാരവും കൗമാരം നശിച്ച് യൗവനവും, യൗവനം നശിച്ച് ജരയും വരുന്നു. അതുപോലെ ഈ ശരീരം നശിച്ചാൽ നമുക്ക് മറ്റൊരു ശരീരമുണ്ടാകുന്നു. നമുക്കു സംഭവിക്കുന്ന ശരീരത്തിന്റെ ഈ മാറ്റത്തെക്കുറിച്ച് ബുദ്ധിമാന്മാർ ആരും ദുഃഖിക്കാറില്ല. ഇന്ദ്രിയങ്ങൾക്ക് വിഷയസംബന്ധംകൊണ്ടുണ്ടാകുന്ന ശീതം, ഉഷ്ണം, സുഖം, ദുഃഖം എന്നിവ 'വന്നും പോയുമിരിക്കുന്നവ' എന്ന നിലയിൽ അനിത്യങ്ങളാണ്. അനിത്യങ്ങളായ അവ അസത്യങ്ങൾതന്നെ എന്നതിനു സംശയമില്ല. അതുകൊണ്ട് അവയെ 'ഭ്രമജന്യങ്ങൾ' എന്നുകരുതി സഹിക്കേണ്ടതാണ്. ഇങ്ങനെ ധരിക്കുവാനും, സഹിക്കുവാനും ആർക്കുകഴിയുമോ അവൻ ശ്രേഷ്ഠനാണ്. സുഖദുഃഖങ്ങൾ അവനെ ചലിപ്പിക്കുകയില്ല. അങ്ങനെയുള്ളവൻ സുഖദുഃഖരഹിതമായ അവസ്ഥയെ (മോക്ഷത്തെ) പ്രാപിക്കുവാൻ അർഹനായിത്തീരുന്നു. ഇല്ലാത്ത വസ്തുവിന് ഉണ്മ വരികയില്ല. ഉള്ള വസ്തുവിന് ഇല്ലായ്മയും വരികയില്ല. തത്ത്വജ്ഞാനികൾ ഒരുപോലെ സമ്മതിച്ച ഒരു സിദ്ധാന്തമാണ് ഇത്. ഇല്ലായ്മയ്ക്ക് ഒരു പ്രാവശ്യം വിധേയമാകുന്ന ഒരു വസ്തുവും ഒരിക്കലും പരമാർത്ഥത്തിൽ ഉള്ളതല്ല. വേനല്ക്കാലത്ത് മരുഭൂമിയിൽ കൊടുംവെയിലിൽ ദൂരെനിന്നു നോക്കുമ്പോൾ ജലം ഓളം വെട്ടിനില്ക്കുന്നതായി തോന്നും. അവിടെ സൂര്യപ്രകാശമല്ലാതെ ജലമില്ല. ഇല്ലെങ്കിലും ഉണ്ടെന്നു തോന്നുന്ന ആ ജലത്തെയാണ് കാനൽജലമെന്നു പറയുന്നത്. കാനൽജലം പോലെ (മൃഗതൃഷ്ണ) വസ്തുക്കൾ ഉണ്ടെന്നു തോന്നിയാലും പരമാർത്ഥത്തിൽ ഇല്ലാത്തതാണ്. ദേഹേന്ദ്രിയാദികൾക്കും പഞ്ചഭൂതങ്ങൾക്കും അവയുടെ സമുദായമാകുന്ന ജഗത്തിന്നുതന്നെയും ഇല്ലായ്മയ്ക്കു വിധേയമാകുന്നവ എന്നനിലയ്ക്ക് പരമാർത്ഥത്തിലുള്ള നിലനില്പ് ഇല്ലെന്നുവേണം ധരിക്കുവാൻ. എന്നാൽ ഒരിക്കലും ഇല്ലായ്മയ്ക്കു വിധേയമാകാത്ത ഒരു ഉണ്മ, സത്വം എല്ലാ വസ്തുവിലും നിറഞ്ഞ് എല്ലാ അവസ്ഥയിലും മാറ്റമില്ലാതെ നില്ക്കുന്നു. നിരാകാരവും ജ്ഞാനാകാരവും 'ഞാൻ' 'ഞാൻ' എന്ന പ്രതീതിക്കു വിഷയവുമായ ആ സത്വമാണ് ആത്മാവ്. അതിനെ നശിപ്പിക്കുവാൻ ആരാലും സാദ്ധ്യമല്ല എന്ന് അറിയേണ്ടതാണ്. ശരീരാദികൾ സ്വതവേ നശിക്കുന്നവയാണ്. നശിക്കുന്നവ എന്ന നിലയിൽ അവ പരമാർത്ഥത്തിൽ ഉള്ളവയല്ല. ശരീരിയായി അറിയപ്പെടുന്ന ആത്മാവിന്ന് ഒരിക്കലും നാശമില്ലെന്നു നാം മനസ്സിലാക്കണം. അതുകൊണ്ട് ബന്ധുജനങ്ങൾക്ക് നാശം വന്നുകൂടും എന്ന നിന്റെ ഭയം അസ്ഥാനത്തിലാണ്. നീ യുദ്ധത്തിൽനിന്നും പിന്മാറുവാനുള്ള കാരണം ഇതാണല്ലോ. ആ കാരണം ഇപ്പോൾ ഇല്ലാതായിരിക്കുന്നു. അതിനാൽ നീ എഴുന്നേറ്റ് യുദ്ധം ചെയ്യുക.

നീ യുദ്ധത്തിലേർപ്പെട്ടാൽ നിനക്കു ഭീഷ്മാദികളെ വധിക്കേണ്ടിവരുമെന്നും അവർ നിന്നാൽ വധിക്കപ്പെടുമെന്നും നീ വിചാരിക്കുന്നു. ആ വിചാരവും തെറ്റാണ്. ഭീഷ്മാദികളുടെ മാത്രമല്ല, എല്ലാ പ്രാണികളുടേയും യഥാർത്ഥമായ രൂപം ആത്മാവാണ്. ആത്മാവ് കൊല്ലുകയോ കൊല്ലപ്പെടുകയോ ചെയ്യുമെന്ന് ആരെങ്കിലും ധരിക്കുന്നുണ്ടെങ്കിൽ അവർ ആത്മസ്വരൂപത്തെപ്പറ്റി അറിവില്ലാത്തവർ ആണെന്നു കരുതേണ്ടതാണ്. നിത്യനാണ് ആത്മാവെന്ന് ഞാൻ പറഞ്ഞുകഴിഞ്ഞു. നിത്യൻ എന്നതിന് നാശമില്ലാത്തവനെന്നും ജനിക്കാത്തവനെന്നുമാണ് അർത്ഥം. ജനിക്കാത്ത ഒന്ന് കാരണങ്ങളായ അവയവങ്ങൾ ചേർന്ന് ഉണ്ടായതാണെന്നു വരുന്നതല്ലല്ലോ. അവയവങ്ങളില്ലാത്ത നിരവയവമായ ഒന്നിൽ വികാരങ്ങൾക്കു സ്ഥാനമേ ഇല്ല. അങ്ങനെ ആത്മാവ് നിത്യനെന്ന നിലയിൽ നിരവയവനെന്നും നിരവയവനെന്ന നിലയിൽ നിർവികാരനെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു. ഒരു ക്രിയയ്ക്ക് കർത്താവായോ കർമ്മമായോ തീരുവാനുള്ള അർഹത വികാരമുള്ള ഒരു വസ്തുവിനു മാത്രമേ ഉണ്ടാവുകയുള്ളു. ആത്മാവ് നിർവ്വികാരനാകയാൽ കൊല്ലുക എന്ന ക്രിയയ്ക്ക് ഒരിക്കലും അതു കർത്താവായോ കർമ്മമായോ ഭവിക്കുന്നതല്ല. അതേ! അങ്ങനെ ആത്മാവ് കൊല്ലുകയോ കൊല്ലപ്പെടുകയോ ചെയ്യുകയില്ല എന്നു ധരിക്കണം. മാത്രമല്ല ജനിക്കുക, നിലകൊള്ളുക, വളരുക, പരിണമിക്കുക, ക്ഷയിക്കുക, നശിക്കുക എന്നിങ്ങനെ മറ്റു വസ്തുക്കളിൽ കാണുന്ന വികാരങ്ങൾ ആത്മാവിന് ഇല്ലെന്നാണ് ശ്രുതി പറയുന്നത്. അതുകൊണ്ട് ശരീരം നശിച്ചാലും ആത്മാവിന് നാശം വരുന്നതല്ല. എടോ അർജ്ജുനാ, ജനനം, സ്ഥിതി, വൃദ്ധി, പരിണാമം, ക്ഷയം, നാശം എന്നീ വികാരങ്ങൾ ഇല്ലാത്ത ഒന്നായിട്ട് ആത്മാവിനെ അറിയുന്ന ഒരുത്തന്ന് മറ്റൊരാളെ കൊല്ലാനും കൊല്ലിക്കാനും എങ്ങനെ സാധിക്കും? യുദ്ധത്തിൽ ശരീരത്തിന്നു നാശം സംഭവിക്കുന്നുണ്ട്. തത്ത്വം ആലോചിച്ചാൽ അതും ദുഃഖകരമല്ലെന്നു കാണാം. ശരീരം നശിക്കുന്നതുകൊണ്ട് ആത്മാവിനു നാശം സംഭവിക്കുന്നില്ല. നാം ധരിക്കുന്ന വസ്ത്രങ്ങൾക്കും നമുക്കും തമ്മിലുള്ള ബന്ധമേ ശരീരത്തിനും ആത്മാവിനും തമ്മിലുള്ളു. വസ്ത്രങ്ങൾ പഴകി ജീർണ്ണിച്ചാൽ ഒരുവൻ അവയെ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങൾ മാറി ധരിക്കുന്നു. അതുപോലെ ശരീരം പഴകി ജീർണ്ണിച്ചാൽ ആത്മാവ് അതിനെ വിട്ട് പുതിയ ശരീരം സ്വീകരിക്കുന്നു. വസ്ത്രം നശിക്കുകയും മാറുകയും ചെയ്യുമ്പോൾ മനുഷ്യന്ന് മാറ്റവും നാശവും ഇല്ലാതിരിക്കുന്നതുപോലെ ശരീരം നശിക്കുകയും മാറുകയും ചെയ്യുന്നുണ്ടെങ്കിലും അതുകൊണ്ട് ആത്മാവിന്ന് വികാരം സംഭവിക്കുന്നതല്ല. വസ്ത്രം നശിക്കുമ്പോൾ പുരുഷൻ നശിക്കുന്നതായി കരുതി നാം ദുഃഖിക്കുന്നുണ്ടോ? ശരീരം നശിക്കുമ്പോൾ ആത്മാവ് നശിക്കുന്നതായി കരുതി നാം പിന്നെ എന്തിനു ദുഃഖിക്കുന്നു?

ആത്മാവ് നിത്യമെന്നും അവയവങ്ങളും വികാരങ്ങളുമില്ലാത്തതെന്നും പറഞ്ഞുകഴിഞ്ഞു. അപ്രകാരമിരിക്കുന്ന ആത്മാവിനെ ആയുധങ്ങൾക്ക് ഛേദിക്കുവാനോ, അഗ്നിക്ക് ദഹിപ്പിക്കുവാനോ, ജലത്തിന്ന് ദ്രവിപ്പിക്കുവാനോ കഴിയുകയില്ല. എല്ലായിടത്തും നിറഞ്ഞതും, എന്നുമുള്ളതും, മാറ്റമില്ലാത്തതുമായ ഒരു വസ്തുവാണ് ആത്മാവ്. അതുകൊണ്ടുതന്നെ അത് ആയുധാദികൾക്ക് വിധേയമാകുന്നതല്ല എന്നു സിദ്ധിക്കുന്നു. ചെകിട്, തൊലി, കണ്ണ്, നാവ്, മൂക്ക് എന്നിവയാണ് ജ്ഞാനേന്ദ്രിയങ്ങൾ. ഈ ഇന്ദ്രിയങ്ങൾകൊണ്ട് ആത്മാവിനെ അറിയുവാൻ കഴിയുകയില്ല. അതുകൊണ്ട് ആത്മാവ് അതീന്ദ്രിയമാണ്. ഇന്ദ്രിയങ്ങൾക്കു ഗോചരമായ വസ്തുമാത്രമേ ചിന്താവിഷയമാകൂ. ആത്മാവ് അതീന്ദ്രിയമാകയാൽ അതു ചിന്താവിഷയകവുമാവുകയില്ല. അതുകൊണ്ട് അതിനെ അചിന്ത്യമെന്നു പറയാം. അതുപോലെ ആത്മാവ് നിരവയവമാണ് എന്നു പ്രസ്താവിച്ചിട്ടുണ്ട്. അവയവമില്ലാത്ത വസ്തുവിൽ ക്രിയ ഉണ്ടാവുകയില്ല. അതുകൊണ്ട് ആത്മാവിനെ അവിക്രിയമെന്നും പറയാം. അവിക്രിയമായ ആത്മാവിൽ ഒരുതരം വികാരവും വരാൻ ഇടയില്ല. ശ്രുതിയിൽ ഈ തത്ത്വം വീണ്ടും വീണ്ടും പ്രസ്താവിച്ചിട്ടുണ്ട്. പരമാർത്ഥത്തിൽ ആത്മസ്വരൂപം ഇതായിരിക്കെ "ഞാൻ ഇവരുടെ ഹന്താവായിത്തീരും; ഇവർ എന്നാൽ കൊല്ലപ്പെടും" എന്നൊക്കെ കരുതി നീ ദുഃഖിക്കുന്നതു ശരിയല്ല.

എടോ അർജ്ജുനാ! ലോകപ്രസിദ്ധിയനുസരിച്ച് ആത്മാവ് ജനിക്കുകയും മരിക്കുകയും ചെയ്യുന്ന ഒന്നാണ് എന്ന് നീ ദൃഢമായി വിശ്വസിക്കുന്നുണ്ടെങ്കിൽത്തന്നെയും നിനക്ക് ഇങ്ങനെ ദുഃഖിക്കുവാൻ കാരണമില്ലെന്നാണ് എന്റെ അഭിപ്രായം. എന്തുകൊണ്ടെന്നാൽ ആ ലോകപ്രസിദ്ധി അനുസരിച്ചു ജനിച്ചവന്ന് മരണവും, മരിച്ചവന്നു ജനനവും തീർച്ചയായും സംഭവിക്കുമെന്നും ആ നിലയ്ക്ക് പരിഹാരമേതും വരുത്തുവാൻ സാദ്ധ്യമല്ലെന്നുംകൂടി ധരിക്കേണ്ടതാണ്. ഭീഷ്മാദികളായ ബന്ധുജനങ്ങൾ ജനിച്ചവരാകയാൽ അവർക്കും മരണം കൂടിയേ കഴിയൂ. അപരിഹാര്യമായ കാര്യത്തിൽ നിനക്കു ദുഃഖിക്കുവാൻ അർഹതയില്ല. പുത്രമിത്രകളത്രാദികളായ ബന്ധുജനങ്ങൾ എന്നു നാം കണക്കാക്കുന്ന ഈ ഭൂതരാശികൾ ജനനത്തിന്നു മുമ്പ് ആരായിരുന്നു? എവിടെയായിരുന്നു? ആർക്കും അറിഞ്ഞുകൂടാ. മരണത്തിന്നുശേഷവും ഇവർ എങ്ങോട്ടുപോകുന്നു? എന്തായിത്തീരുന്നു? ആരും അറിയുന്നില്ല. ജനനത്തിന്നും മരണത്തിന്നും ഇട

യ്ക്കുള്ള കാലത്തുമാത്രമേ അവരെപ്പറ്റി നാം അറിയുന്നുള്ളു. എവിടെയോനിന്നു വന്ന് എവിടേയ്ക്കോ പോകുന്ന അവരെക്കുറിച്ച് വിലപിക്കുന്നതെന്തിനാണ്? അവർ അവ്യക്തതയിൽ നിന്നു വന്ന് അവ്യക്തതയിലേക്ക് തിരിച്ചു പോവുകയാണ്. അവ്യക്തതയിൽ നിന്ന് വ്യക്തതയിലേക്കുള്ള വരവാണ് ജനനം. വ്യക്തതയിൽനിന്നും അവ്യക്തതയിലേക്കുള്ള തിരിച്ചുപോകലാണ് മരണം. അതുകൊണ്ട് മരണം അത്യന്തനാശമാണെന്നു കരുതി ദുഃഖിക്കുന്നതു ശരിയല്ല.

വേണ്ടപോലെ ആത്മാവിനെപ്പറ്റി അറിയുക എന്നത് വളരെ പ്രയാസമുള്ള കാര്യമാണ്. അതുകൊണ്ട് ആത്മാവിനെപ്പറ്റി ശരിക്കറിയുന്നില്ല എന്ന കാരണത്താൽ ഒരാളേയും കുറ്റപ്പെടുത്തുന്നതു ഭംഗിയല്ല. ആത്മാവിനെ ഒരു അത്ഭുതവസ്തുവായിട്ടാണ് ജനങ്ങൾ അറിയുകയും പറയുകയും കേൾക്കുകയും ചെയ്യുന്നത്. അതുപോലെ ആത്മാവിനെപ്പറ്റി അറിയുകയും പറയുകയും കേൾക്കുകയും ചെയ്യുന്നവരും അപൂർവ്വമാണ്. അനേകായിരത്തിലൊരാൾ ചിലപ്പോൾ അങ്ങനെ ഉണ്ടായി എന്നുവരാം. ചുരുക്കത്തിൽ ഒരു ജീവിയുടെപോലും ശരീരത്തിൽ ഇരിക്കുന്ന ആത്മാവ് ഒരിക്കലും ആരാലും കൊല്ലപ്പെടുന്നതല്ല. അതുകൊണ്ട് ഭീഷ്മാദികളെയെന്നല്ല ഒരു ജീവിയെക്കുറിച്ചും ദുഃഖിക്കേണ്ടതില്ല.

തത്ത്വമെന്തെന്നു പര്യാലോചിക്കുന്നപക്ഷം നിനക്കു ശോകത്തിനോ മോഹത്തിനോ, ഇടയില്ലെന്നാണ് ഞാൻ പറഞ്ഞത്. സ്വധർമ്മമെന്തെന്നു ചിന്തിച്ചുനോക്കിയാലും നിനക്കു ചലിക്കേണ്ടതായിട്ടില്ല. രാജ്യം നേടി പ്രജകളെ രക്ഷിക്കുവാൻ യുദ്ധം ചെയ്യുക എന്നത് ക്ഷത്രിയന്റെ ധർമ്മമാണ്. ധർമ്മ്യമായ യുദ്ധത്തേക്കാൾ മറ്റൊരു ശ്രേയസ്സ് ക്ഷത്രിയനില്ല. യാദൃച്ഛികമായി വന്നുചേർന്നതും, തുറന്നിട്ട സ്വർഗ്ഗവാതിലുമായ ഇത്തരമൊരു യുദ്ധം വന്നുചേർന്നാൽ സന്തോഷിക്കാത്ത ക്ഷത്രിയരുണ്ടായിരിക്കുമോ? ധർമ്മ്യമായ ഈ യുദ്ധം ചെയ്യാതിരുന്നാൽ നീ സ്വധർമ്മവും കീർത്തിയും നശിച്ചവനായി പാപത്തിൽ വീണുപോകും. തന്മൂലം, സകല ഭൂതരാശികളും നിന്നെ എന്നും ആക്ഷേപിച്ചുകൊണ്ടിരിക്കും. ധർമ്മാത്മാവാണ്, ശൂരനാണ് എന്നെല്ലാം ജനങ്ങളാൽ ബഹുമാനിക്കപ്പെട്ട നിനക്കു ദുഷ്കീർത്തിയേക്കാളും നല്ലതു മരണമാണ്. കർണ്ണാദികളെ ഭയന്നാണ് നീ യുദ്ധത്തിൽനിന്നും പിന്മാറിയതെന്നേ മഹാരഥന്മാർ കരുതുകയുള്ളു. നിന്നെ ബഹുമാനിച്ചിരുന്നവർക്കുതന്നെ നീ പരിഹാസ്യനായിത്തീരും. ശത്രുക്കൾ നിന്റെ സാമർത്ഥ്യത്തെ നിന്ദിക്കുക മാത്രമല്ല, നിന്നെപ്പറ്റി വളരെ അപവാദങ്ങൾ പറയുകയും ചെയ്യും. അതിനേക്കാൾ കഷ്ടതരമായ ദുഃഖമെന്തുണ്ട്? അർജ്ജുനാ, യുദ്ധത്തിൽ കൊല്ലപ്പെടുന്നപക്ഷം നിനക്കു സ്വർഗ്ഗം ലഭിക്കും. ജയിച്ചാൽ നിനക്കു രാജ്യലാഭമുണ്ടാകും. രാജഭോഗം അനുഭവിക്കാം. അതുകൊണ്ട് 'ശത്രുക്കളെ ഞാൻ ജയിക്കും, അല്ലെങ്കിൽ മരിക്കും' എന്ന ദൃഢനിശ്ചയത്തോടുകൂടി നീ യുദ്ധത്തിന്നായി എഴുന്നേറ്റാലും. സ്വധർമ്മമാണെന്നു കരുതി യുദ്ധം ചെയ്യുക! പാപമുണ്ടാകുമല്ലോ എന്നു നീ ശങ്കിക്കേണ്ടാ. സുഖദുഃഖങ്ങളേയും അതുപോലെ ലാഭനഷ്ടങ്ങളേയും, ജയാപജയങ്ങളേയും തുല്യമായിക്കരുതി പ്രത്യേകം പ്രതിപത്തിയും ദ്വേഷവും കൂടാതെ, യുദ്ധത്തിലേർപ്പെടുന്നപക്ഷം അതു നിഷ്കാമകർമ്മമായിത്തീരുന്നതിനാൽ പാപം നിന്നെ ബാധിക്കുകയില്ല.

ഹേ, അർജ്ജുനാ, ചില ലൗകികന്യായങ്ങൾകൂടി പറഞ്ഞിട്ടുണ്ടെങ്കിലും ഇത്രയുംകൊണ്ട് സംസാരകാരണഭൂതങ്ങളായ ശോകമോഹാദിദോഷങ്ങളെ നേരിൽ അകറ്റുവാൻപോരുന്ന സാംഖ്യയോഗത്തെ, തത്ത്വജ്ഞാനത്തെ ആണ് ഞാൻ നിനക്കു പറഞ്ഞുതന്നത്. ഇനി ഞാൻ കർമ്മയോഗജ്ഞാനത്തെപ്പറ്റി പറയാം; നീ കേൾക്കുക. സുഖദുഃഖങ്ങളിലും, ലാഭനഷ്ടങ്ങളിലും, ജയാപജയാദികളിലും സമബുദ്ധിയോടുകൂടിയും അഭിമാനവും ഫലേച്ഛയും കൂടാതേയും ഈശ്വരാർപ്പണബുദ്ധിയോടെ വിഹിതകർമ്മങ്ങൾ അനുഷ്ഠിക്കുക എന്നതാണ് കർമ്മയോഗം. തത്ത്വജ്ഞാനത്തിനുള്ള ഉപായമാണ് കർമ്മയോഗം. കർമ്മയോഗബുദ്ധിയോടുകൂടിയവനെ കർമ്മബന്ധം ബാധിക്കുകയില്ല. കൃഷി ആരംഭിച്ചാൽ അവസാനംവരെ ശ്രദ്ധാപൂർവ്വം പ്രവർത്തിച്ചില്ലെങ്കിൽ അതു നശിച്ചുപോകും. ചികിത്സ തുടങ്ങിയാൽ അതു ശ്രദ്ധാപൂർവ്വം മുഴുവനാക്കിയില്ലെങ്കിൽ രോഗത്തിന്ന് ശാന്തി ഉണ്ടാകുകയില്ലെന്നു മാത്രമല്ല, അത് മറ്റുരോഗത്തേയും മരണത്തെത്തന്നേയും ഉണ്ടാക്കിയെന്നുവരാം. ആ രണ്ടുതരം ദോഷങ്ങളും കർമ്മയോഗത്തിന്ന് ഇല്ല. ഈ ധർമ്മം അല്പമെങ്കിലും അനുഷ്ഠിച്ചാൽ അത് അനുഷ്ഠാതാവിനെ മഹത്തായ സംസാരദുഃഖത്തിൽനിന്നും രക്ഷിക്കുന്നതാണ്.

ഈ സാങ്ഖ്യ-യോഗബുദ്ധി ശ്രേയോമാർഗ്ഗത്തിൽ സമ്യക്പ്രമാണങ്ങൾകൊണ്ട് സുനിശ്ചിതമായിത്തീർന്നിട്ടുള്ള ഒരു സിദ്ധാന്തമാണ്. പ്രമാണബോധവും വിവേകബുദ്ധിയും ഇല്ലാത്തവരുടെ വിരുദ്ധസിദ്ധാന്തങ്ങൾ അനവധിയുണ്ട്. സംസാരനിവൃത്തിക്കു പകരം അറുതിയില്ലാതെ സംസാരദുഃഖം ആവർത്തിക്കുവാൻ മാത്രമേ ഈ വിരുദ്ധസിദ്ധാന്തങ്ങൾ ഉപകരിക്കുകയുള്ളു. വേദത്തിന്റെ കർമ്മകാണ്ഡം മാത്രമാണ് വേദമെന്നും അതുമാത്രമാണ് പ്രമാണമെന്നും വാദിക്കുന്നവരുണ്ട്. അവിവേകികളായ അവർ പലതരം വാദങ്ങളേയും ഫലസാധനങ്ങളേയും പ്രകാശിപ്പിക്കുന്ന ആ വേദവാക്യങ്ങളെ ആശ്രയിച്ച് സ്വർഗ്ഗാദിസാധനങ്ങളായ കർമ്മങ്ങളല്ലാതെ മറ്റൊരു ശ്രേയോമാർഗ്ഗവുമില്ലെന്ന് വാദിക്കുന്ന ശീലക്കാരാണ്. പുറത്തുനില്ക്കുന്ന വൃക്ഷംപോലെ ശോഭിക്കുന്നതും കേൾക്കുവാൻ വളരെ മധുരമുള്ളതുമായ വാക്കുകൾ അവർ പറയുന്നു. കാമമാണ് പരമപുരുഷാർത്ഥമെന്നു വാദിക്കുന്നവരും, സ്വർഗ്ഗമാണ് പരമോന്നതപദമെന്നു വിശ്വസിക്കുന്നവരുമാണ് അവർ. ഭോഗപ്രാപ്തിക്കും ഐശ്വര്യലബ്ധിക്കും സാധനഭൂതങ്ങളായ ക്രിയാവിശേഷങ്ങളെ ധാരാളം പ്രതിപാദിക്കുന്നവയും ജന്മമാകുന്ന കർമ്മഫലത്തെ ദാനം ചെയ്യുന്നതുമായ വേദവാക്യങ്ങളെ പരമപ്രമാണമാക്കുന്നവരുമായ ഈ മൂഢന്മാർ സംസാരത്തിൽനിന്ന് ഒരിക്കലും കരകയറുകയില്ല. ഭോഗത്തിലും ഐശ്വര്യത്തിലും ആഗ്രഹമുള്ള അവയെ പ്രദാനംചെയ്യുമെന്നു വർണ്ണിക്കപ്പെടുന്ന കർമ്മകലാപങ്ങളെ പ്രതിപാദിക്കുന്ന ആ വാക്യങ്ങളാൽ ആകർഷിക്കപ്പെട്ടവരുമായ ആളുകളുടെ അന്തഃകരണത്തിൽ, സുപ്രമാണങ്ങൾകൊണ്ട് സുനിശ്ചിതസിദ്ധാന്തമായിത്തീർന്നിരിക്കുന്ന സാങ്ഖ്യത്തിലും യോഗത്തിലുമുള്ള ബുദ്ധി ഉദയംചെയ്യുന്നതല്ല. സംസാരത്തെ വിഷയമാക്കിയാണ് കർമ്മകാണ്ഡരൂപമായ വേദം നിലകൊള്ളുന്നത്. സംസാരവർദ്ധനങ്ങളായ കാമ്യകർമ്മങ്ങളാണ് അതിൽ വിധിച്ചിരിക്കുന്നത്. വേദത്തെ ആശ്രയിച്ച് കാമ്യകർമ്മങ്ങൾ അനുഷ്ഠിക്കുന്നവനും ദുഃഖമയമായ സംസാരം ആവർത്തിച്ചുകൊണ്ടിരിക്കും. അല്ലയോ അർജ്ജുനാ, അതുകൊണ്ട് ദുഃഖരഹിതാവസ്ഥ -മോക്ഷം കാംക്ഷിക്കുന്ന നീ കാമത്തേയും ദ്വന്ദ്വഭാവത്തേയും വിട്ട്, യോഗക്ഷേമചിന്ത വെടിഞ്ഞ് സത്വഗുണാശ്രിതനായി, അപ്രമത്തനായി പ്രവർത്തിക്കേണ്ടതാണ്. വേദോക്തങ്ങളായ കർമ്മങ്ങളുടെ ഫലങ്ങളെ കൈക്കൊള്ളാനാവില്ലെങ്കിൽ പിന്നെ ആ കർമ്മങ്ങൾ എന്തിനാണ് ഈശ്വരാർപ്പണബുദ്ധിയോടെ അനുഷ്ഠിക്കുന്നത് എന്നൊരു ചോദ്യത്തിന്നിടയുണ്ട്. അപ്രകാരമുള്ള അനുഷ്ഠാനം-കർമ്മയോഗം അന്തഃകരണശുദ്ധിവഴി തത്ത്വജ്ഞാനം ഉദിപ്പിക്കും. തത്ത്വജ്ഞാനഫലം അപരിച്ഛേദ്യമാണ്. കിണറ്, കുളം മുതലായ അനേകം ജലാശയങ്ങളിൽനിന്നും ലഭിക്കുന്ന സ്നാനപാനാദികളായ പ്രയോജനങ്ങൾ മുഴുവൻ നാനാദേശങ്ങളിൽനിന്നും വെള്ളമൊഴുകിച്ചേർന്നു നില്ക്കുന്ന ഒരു വലിയ ജലാശയത്തിൽനിന്നു ലഭിക്കുന്ന ഫലങ്ങളിൽ അന്തർഭവിക്കുന്നു. അതുപോലെ വേദോക്തങ്ങളായ സകല കർമ്മങ്ങളും കൂടി അനുഷ്ഠിച്ചാലുണ്ടാകുന്ന ഫലങ്ങൾ തത്ത്വജ്ഞാനം-ആത്മജ്ഞാനം-ബ്രഹ്മജ്ഞാനംകൊണ്ടുണ്ടാകുന്ന ഫലങ്ങളിൽ അടങ്ങിയിരിക്കുന്നു. അതുകൊണ്ട് ജ്ഞാനനിഷ്ഠയിൽ അധികാരം ഉണ്ടാകുന്നതുവരെ നീ ജ്ഞാനപ്രാപ്തിസാധനമായ കർമ്മയോഗംതന്നെയാണ് കൈക്കൊള്ളേണ്ടത്.

ഹേ, അർജ്ജുനാ, ശോകമോഹപരവശനായ നിനക്ക് കർമ്മത്തിൽത്തന്നെയാണ് അധികാരം; ജ്ഞാനനിഷ്ഠയിലല്ല.

എന്നാൽ കർമ്മം അനുഷ്ഠിക്കുന്ന നീ കർമ്മഫലത്തിൽ ഒരിക്കലും താല്പര്യം വെക്കരുത്. കർമ്മഫലത്തിൽ തൃഷ്ണയുണ്ടായാൽ ആ കർമ്മഫലം അനുഭവിക്കേണ്ടതായിവരും. അനുഭവിക്കേണ്ട കർമ്മഫലം വീണ്ടുംവീണ്ടുമുള്ള ജന്മങ്ങൾക്ക് കാരണമായിത്തീരുന്നു. അങ്ങനെ ദുഃഖമയമായ സംസാരം ആവർത്തിക്കുകയായി. കർമ്മഫലം ആഗ്രഹിക്കുവാൻ പാടില്ലെങ്കിൽ ദുഃഖരൂപമായ കർമ്മംകൊണ്ട് എന്താണ് പ്രയോജനമെന്നു കരുതി കർമ്മം ചെയ്യാതേയുമിരിക്കരുത്. ഫലം കാംക്ഷിച്ച് കർമ്മം ചെയ്തുകൂടായെങ്കിൽ പിന്നെ എങ്ങനെയാണ് കർമ്മം ചെയ്യേണ്ടത് എന്ന ഒരു ചോദ്യമുണ്ടാകും. 'യോഗത്തിൽ ഇരുന്നുകൊണ്ട് ഫലത്തിൽ' അഭിലഷിക്കാതെ ഈശ്വരൻ എന്നിൽ പ്രസാദിക്കട്ടെ.' എന്നിങ്ങനെ സങ്കല്പിച്ച് കേവലം ഈശ്വരാർത്ഥമായി വേണം കർമ്മം ചെയ്യുവാൻ. ഫലേച്ഛകൂടാതെ ചെയ്യപ്പെടുന്ന കർമ്മം അന്തഃകരണശുദ്ധിവഴി ജ്ഞാനപ്രാപ്തിയാകുന്ന സിദ്ധിയെ ജനിപ്പിക്കും. അപ്രകാരമുള്ള സിദ്ധി ഉണ്ടാകുമ്പോൾ സന്തോഷിക്കുകയും ഇല്ലാതായാൽ സന്തപിക്കുകയും ചെയ്യാതെ ഒരു സമനില പാലിക്കുന്നതിനെയാണ് യോഗം എന്നു പറയുന്നത്. ഇങ്ങനെ സമത്വബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന കർമ്മത്തേക്കാൾ ഫലേച്ഛയോടുകൂടി ചെയ്യപ്പെടുന്ന കർമ്മം അത്യന്തം അപകൃഷ്ടമാണ്. എടോ അർജ്ജുനാ, അതുകൊണ്ട് നീ കർമ്മയോഗബുദ്ധിയേയും ക്രമത്തിൽ അതിന്റെ പരിപാകം കൊണ്ടുണ്ടാകുന്ന സാങ്ഖ്യബുദ്ധിയേയും ശരണം പ്രാപിച്ചാലും. അവ സർവ്വാർത്ഥസിദ്ധിയെ പ്രദാനംചെയ്യും. കൃപണന്മാരാണ് കർമ്മഫലത്തിൽ താല്പര്യത്തോടുകൂടി പ്രവർത്തിക്കുന്നവർ. അനശ്വരമായ പരബ്രഹ്മത്തെ അറിയാതെ ഈ ലോകം വിട്ടുപോന്നവരെയാണ് കൃപണന്മാർ എന്നു പറയുന്നത്. സമത്വബുദ്ധിയോടുകൂടി സ്വധർമ്മം അനുഷ്ഠിക്കുന്നവൻ മനഃശുദ്ധിയും അതുവഴി ആത്മജ്ഞാനവും നേടി ഇഹലോകത്തിൽത്തന്നെ പുണ്യപാപങ്ങളെ ഉപേക്ഷിക്കുന്നവനായിത്തീരുന്നു. അതുകൊണ്ട് യോഗത്തിന്നായി ശ്രമിക്കുക! സ്വധർമ്മങ്ങളിൽ പ്രവർത്തിക്കുമ്പോൾത്തന്നെ അവയെ ഈശ്വരാർപ്പണബുദ്ധിയോടെ അനുഷ്ഠിച്ചുകൊണ്ട് സിദ്ധിയിലും അസിദ്ധിയിലും സമത്വംനേടുക എന്നത് ഒരു സാമർത്ഥ്യംതന്നെയാണ്. എന്തുകൊണ്ടെന്നാൽ അത് ബന്ധനസ്വഭാവങ്ങളോടുകൂടിയ കർമ്മങ്ങളെ അങ്ങനെ അല്ലാത്തവയാക്കിത്തീർക്കുന്നു. സമത്വബുദ്ധിയുക്തന്മാരായ ബുദ്ധിമാന്മാരാകട്ടെ സ്വധർമ്മങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നവരാണെങ്കിലും ഇഷ്ടാനിഷ്ടപ്രാപ്തിരൂപമാകുന്ന കർമ്മഫലവുമായുളള ബന്ധം വിട്ട്, ജനനമരണബന്ധം കൈവിട്ട്, മോക്ഷം പ്രാപിക്കുകതന്നെ ചെയ്യും. അനാത്മാവായ ശരീരാദിയെ ആത്മാവെന്നു തെറ്റായി ധരിക്കുന്നതിനെയാണ് അജ്ഞാനമെന്നു പറയുന്നത്. ജന്മജരാമരണാദികൾക്ക് കാരണമായിത്തീരുന്നതും ഈ അജ്ഞാനമത്രെ. എപ്പോൾ നിന്റെ ബുദ്ധി ഈ അജ്ഞാനമാകുന്ന കാലുഷ്യം നീക്കി ശുദ്ധഭാവം കൈക്കൊള്ളുമോ അപ്പോൾമുതൽ നിനക്ക് കേൾക്കേണ്ടതും കേട്ടതുമെല്ലാം നിഷ്ഫലമായിത്തീരുന്നതാണ്. അനേകസാദ്ധ്യസാധനങ്ങളേയും അവയുടെ സംബന്ധത്തേയും പ്രതിപാദിക്കുന്ന പ്രവൃത്തിനിവൃത്തിപരങ്ങളായ ശാസ്ത്രങ്ങൾകൊണ്ട് നാനാഭാവം പ്രാപിച്ചിരിക്കുന്ന നിന്റെ മനസ്സ് ഭ്രമവും സംശയവും നീങ്ങി ആത്മാവിൽ എപ്പോൾ സ്ഥിരമായി നിലകൊള്ളുമോ അപ്പോൾ നിനക്ക് വിവേകപ്രജ്ഞയാകുന്ന സമാധിയെ പ്രാപിക്കാം.

ഈ സന്ദർഭത്തിൽ അപ്രകാരമുള്ള സമാധിയും ജ്ഞാനവും ലഭിച്ച മഹാന്റെ ലക്ഷണമെന്തൊക്കെയാണെന്ന് അറിയുവാൻ അർജ്ജുനന്ന് ആഗ്രഹം ഉണ്ടായി. അദ്ദേഹം ഭഗവാനോടു ചോദിച്ചു.

"ഭഗവാനേ! ഞാൻ ബ്രഹ്മമാണ് എന്ന സ്ഥിരമായ ബുദ്ധിയോടുകൂടിയവനും, സമാധിനിഷ്ഠനുമായ മഹാന്റെ ലക്ഷണം എന്താണ്? സ്ഥിതപ്രജ്ഞനായ അവന്റെ വാക്കും, ഇരിപ്പും, നടപ്പും എങ്ങനെ ഇരിക്കും?" ഭഗവാൻ മറുപടി പറഞ്ഞു:

"അർജ്ജുനാ! പുത്രൻ, ധനം, ലോകം ഇവയെ സംബന്ധിച്ച് അനേകവിധം അഭിലാഷങ്ങൾ ഒരുവന്ന് ഉണ്ടാകാം. അവയെ മുഴുവൻവിട്ട് ബാഹ്യസുഖങ്ങളിൽ ഒട്ടും താൽപര്യമില്ലാതെ ആത്മാരാമനായി മാത്രം വർത്തിക്കുന്ന സന്ന്യാസിയെ സ്ഥിതപ്രജ്ഞനെന്നു പറയാം. ആധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നിങ്ങനെ ദുഃഖം മൂന്നുപ്രകാരമാണ്. ജന്മമെടുത്തവർക്കെല്ലാം ദുഃഖം ഉണ്ടാകുമെന്നതിലും സംശയമില്ല. അതുപോലെ പലതരം സുഖങ്ങളും ജീവിതത്തിൽ ഉണ്ടാകാം. ദുഃഖപ്രാപ്തിയിൽ ചലിക്കാത്ത മനസ്സോടുകൂടിയവനും, വിറക് അധികമാകുംതോറും അഗ്നിവർദ്ധിക്കുന്നതുപോലെ, സുഖം വർദ്ധിക്കുംതോറും അതിൽ അഭിലാഷം വർദ്ധിക്കുന്ന സ്വഭാവമില്ലാത്തവനും, കാമം, ക്രോധം, ഭയം ഇവയെ വർജ്ജിച്ചവനുമായ മുനിയെ സ്ഥിതപ്രജ്ഞൻ എന്നു പറയാം. ദേഹാദികളായ വസ്തുക്കളിൽ മമത്വവും, സ്നേഹവും ഇല്ലാത്തവനും, ശുഭം വരുമ്പോൾ സന്തോഷവും, അശുഭം വരുമ്പോൾ ദ്വേഷവും തോന്നാത്തവനുമായ മഹാനെ സ്ഥിതപ്രജ്ഞനെന്നു പറയാവുന്നതാണ്. ഭയം ഉണ്ടാകുമ്പോൾ ആമ തന്റെ ശരീരാവയവങ്ങളെ ഉള്ളിലേക്കു വലിച്ചുകളയുന്നതുപോലെ അതാതുവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ പിൻവലിക്കുവാൻ യോഗിക്കു സാധിക്കും. ആ യോഗിയെ സ്ഥിതപ്രജ്ഞനെന്നു പറയാം. യോഗംകൊണ്ടോ, തപസ്സുകൊണ്ടോ, നിരാഹാരനായിത്തീരുന്ന അജ്ഞാനിയുടേയും ഇന്ദ്രിയങ്ങൾ അതാത് വിഷയങ്ങളിൽനിന്നും പിൻതിരിയാറുണ്ട്. എന്നാൽ വിഷയാഭിലാഷം അവനിൽ അവശേഷിക്കും. 'ഞാൻ ബ്രഹ്മമാണ്' എന്ന പരമാർത്ഥതത്ത്വം ഗ്രഹിച്ചിട്ടുള്ള ജ്ഞാനിയുടെ ഇന്ദ്രിയങ്ങളാകട്ടെ, വിഷയാഭിലാഷത്തോടുകൂടിയാണ് വിഷയങ്ങളിൽനിന്നും പിൻതിരിയുന്നത്. മനസ്സിനെ വിഷയത്തിലേക്ക് ഇളക്കിവിട്ട് വല്ലായ്മപ്പെടുത്തുവാനുള്ള കഴിവ് ഇന്ദ്രിയങ്ങൾക്കു സഹജമാണ്. മോക്ഷത്തിന്നുവേണ്ടി ഇന്ദ്രിയനിഗ്രഹവും, മനോനിയന്ത്രണവും നേടുവാൻ ശ്രമം ചെയ്തുകൊണ്ടിരിക്കുന്ന വിദ്വാനായ മനുഷ്യന്റെ വിവേകജ്ഞാനം ചേർന്ന മനസ്സിനെപ്പോലും ഇന്ദ്രിയങ്ങൾ ബലമായി വിഷയങ്ങളിലേക്ക് ആകർഷിച്ചുകൊണ്ടുപോകാറുണ്ട്. മുമുക്ഷു ആ ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് 'എല്ലാറ്റിന്റേയും ജീവനും വാസുദേവനുമായ ഞാൻ തന്നെയാണ് പരബ്രഹ്മമെന്നും' താൻ അതിൽനിന്നും ഭിന്നനല്ലെന്നുമുള്ള വിചാരത്തിൽ സദാ ഉറച്ച് ഇളകാതെയിരിക്കേണ്ടതാണ്. അങ്ങനെ ആരുടെ ഇന്ദ്രിയങ്ങൾ അഭ്യാസബലംകൊണ്ടു വശീകൃതങ്ങളായി വർത്തിക്കുന്നുവോ, ആ സന്ന്യാസിയെ സ്ഥിതപ്രജ്ഞനെന്നു പറയാം. വിഷയങ്ങളെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരിക്കുന്നവന്ന് അവയിൽ ആസക്തി ഉണ്ടാകും. ആസക്തിയിൽനിന്നും കാമം (തൃഷ്ണ) ഉണ്ടാകും. എപ്പോഴെങ്കിലും ആ കാമത്തിന്ന് പ്രതിബന്ധം നേരിട്ടാൽ അതിൽനിന്നു ക്രോധം ഉണ്ടാകും. ക്രോധത്തിൽനിന്ന് അവിവേകം ജനിക്കും. ക്രുദ്ധൻ അവിവേകംമൂലം ഗുരുജനങ്ങളെപ്പോലും ഹിംസിക്കുവാൻ മടിക്കുകയില്ല. അവിവേകി കാര്യാകാര്യങ്ങൾ ഏതെന്നു തിരിച്ചറിയുവാൻ അശക്തനാകും. അവിവേകത്തിൽനിന്നും ഓർമ്മക്കേട് ഉണ്ടാകും. ശാസ്ത്രങ്ങളും, ആചാര്യോപദേശങ്ങളും വഴി സിദ്ധിച്ച സംസ്കാരത്തിൽനിന്നും ജനിക്കുന്ന ഓർമ്മയ്ക്ക് തകരാറു സംഭവിച്ചാൽ ബുദ്ധിനാശമാണ് അതിന്റെ ഫലം. കാര്യാകാര്യങ്ങളെ ശരിയാംവണ്ണം തിരിച്ചറിയുവാനുള്ള യോഗ്യത ബുദ്ധിക്ക് ഇല്ലാതാവുക എന്നതാണ് ബുദ്ധിനാശം എന്നു പറയുന്നത്. അങ്ങനെ ബുദ്ധിനാശം സംഭവിച്ച മനുഷ്യന് സർവ്വസ്വനാശമാണ് സംഭവിക്കുക. പുരുഷാർത്ഥം നേടുവാൻ അവൻ അയോഗ്യനായിത്തീരുന്നു. അതുകൊണ്ട് വിഷയങ്ങളെപ്പറ്റി ആലോചിച്ചുകൊണ്ടിരിക്കുന്ന ശീലം സർവ്വാനർത്ഥങ്ങൾക്കും മൂലകാരണമാണെന്നു ധരിക്കണം. ഇന്ദ്രിയങ്ങളുടെ പ്രവൃത്തി സാധാരണഗതിയിൽ രാഗപൂർവ്വമായോ, ദ്വേഷപൂർവ്വമായോ മാത്രമേ സംഭവിക്കുകയുള്ളു. എന്നാൽ മുമുക്ഷുവായവൻ മനോനിയന്ത്രണത്തോടുകൂടി വർത്തിച്ചുകൊണ്ട് സ്വാധീനങ്ങളായ ഇന്ദ്രിയങ്ങളെ രാഗദ്വേഷങ്ങളോടുകൂടാതെ വേണം അനിവാര്യങ്ങളായ വിഷയങ്ങളിൽ പ്രവർത്തിപ്പിക്കുവാൻ. തന്മൂലം

അയാൾക്ക് പ്രസാദം (സ്വാസ്ഥ്യം) കൈവരുന്നു. പ്രസാദം ഉണ്ടായാൽ പിന്നെ ആദ്ധ്യാത്മികം തുടങ്ങിയ സകല ദുഃഖങ്ങൾക്കും ഉപശാന്തി ഉണ്ടാകും. അങ്ങനെ പ്രസന്ന ചേതസ്സായിത്തീരുന്ന യതിയുടെ ബുദ്ധി ആത്മസ്വരൂപതപൂണ്ട് നിശ്ചലമായിത്തീരുന്നു. മനസ്സിനെ സമാധിയിൽ ഉറപ്പിച്ചുനിർത്തുവാൻ കഴിയാത്തവന്ന് -അയുക്തന്ന്-ഒരിക്കലും ആത്മസ്വരൂപവിഷയമായ ബുദ്ധി ഉണ്ടാവുകയില്ല. അയുക്തന് ആത്മജ്ഞാനത്തിൽ അഭിനിവേശവും സംഭവിക്കുകയില്ല. ആത്മജ്ഞാനത്തിൽ അഭിനിവേശമില്ലാത്തവന് ശാന്തിക്കും വഴിയില്ല. അശാന്തന്ന് സുഖത്തിന്റെ കണികപോലും ലഭിക്കുകയില്ല. അതാതു വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഇന്ദ്രിയങ്ങളെ അനുസരിച്ച് ആരുടെ മനസ്സു പതറിക്കൊണ്ടിരിക്കുന്നുവോ ആ യതിയുടെ ബുദ്ധിയെ ആ മനസ്സ്, വെള്ളത്തിൽ ചരിക്കുന്ന വഞ്ചിയെ കാറ്റെന്നപോലെ തെറ്റായ വഴിക്കു തിരിച്ചുകൊണ്ടുപോകാം. ഇങ്ങനെ ഇന്ദ്രിയവ്യാപാരത്തിൽനിന്നും സംഭവിക്കുന്ന ദോഷങ്ങൾ അനവധിയാണ്. ഈവക ദോഷങ്ങൾക്ക് ഇടയുണ്ടാകാതെ ഇന്ദ്രിയങ്ങളെ ശബ്ദാദികളായ വിഷയങ്ങളിൽനിന്ന് എല്ലാവിധത്തിലും പിൻതിരിപ്പിക്കുവാൻ കഴിയുന്ന സന്ന്യാസിയെ സ്ഥിതപ്രജ്ഞനെന്നു പറയാം.

ജീവികൾക്ക് ഇരുട്ടുനിമിത്തം പദാർത്ഥങ്ങളെ തിരിച്ചറിയുവാൻ കഴിയുകയില്ലല്ലോ. സകല ജീവികൾക്കും അറിവില്ലായ്മ നിമിത്തം പരമാർത്ഥതത്വം ഒരു രാത്രിതന്നെയുമാണ്. ആ പരമാർത്ഥതത്വരൂപമായ രാത്രിയിൽ ജിതേന്ദ്രിയനായ യോഗി അജ്ഞാനനിദ്രയിൽനിന്നും ഉണർന്നുതന്നെ വർത്തിക്കുന്നു. ജീവികളെല്ലാം ഉണർന്നിരിക്കുന്ന കാലം അവിദ്യാമയമായ ഇരുൾ നിറഞ്ഞതാകയാൽ തത്വസാക്ഷാത്കാരം നേടിയ മുനിക്കു രാത്രിയാണ്.

ജലംകൊണ്ട് നാലുപാടും നിറഞ്ഞ് മാറ്റമേതുംകൂടാതെ നിലകൊള്ളുന്ന സമുദ്രം പലേവഴിക്ക് ഒഴുകിവരുന്ന ജലപ്രവാഹത്തെ തന്നിൽ ലയിപ്പിക്കുകയല്ലാതെ അതിനു വിധേയമായി വികാരമേതും പ്രാപിക്കാറില്ല. അതുപോലെ ഏതൊരു പുരുഷൻ സകല കാമങ്ങളേയും തന്നിൽ ലയിപ്പിക്കയല്ലാതെ അവയ്ക്കു വിധേയനായി പ്രവർത്തിക്കുന്നില്ലയോ അവൻ ശാന്തി (മോക്ഷം) പ്രാപിക്കുകതന്നെ ചെയ്യും. എന്നാൽ വിഷയങ്ങളെ അഭിലഷിച്ചുകൊണ്ടിരിക്കുന്ന സ്വഭാവക്കാർക്ക് മോക്ഷലാഭം ഒരിക്കലും ഉണ്ടാകുന്നതല്ല. അതുകൊണ്ട് എല്ലാ കാമങ്ങളേയും ഉപേക്ഷിച്ച് യാതൊന്നിലും താൽപര്യമില്ലാതെ, ഒന്നിലും മമതകൂടാതെ, അഹങ്കാരരഹിതനായി വർത്തിക്കുന്ന സ്ഥിതപ്രജ്ഞനു മാത്രമേ സർവ്വദുഃഖാപഹരൂപമായ നിർവ്വാണം കൈവരികയുള്ളു എന്നു ധരിക്കണം.

സകല കർമ്മങ്ങളേയും കൈവെടിഞ്ഞ് 'ഞാൻ നിഷ്ക്രിയനും നിർവ്വികാരനും സർവ്വാത്മകനും സച്ചിദാനന്ദരൂപനുമായ ബ്രഹ്മമാണ്' എന്നറിഞ്ഞ് ആ അറിവിൽ ഇളക്കംകൂടാതെ നിലകൊള്ളുന്നതിനെയാണ് ബ്രാഹ്മിയായ സ്ഥിതി അല്ലെങ്കിൽ ബ്രഹ്മജ്ഞാനനിഷ്ഠ എന്നു പറയുന്നത്. ഈ നിലയിലെത്തിയവർക്കു പിന്നെ സംസാരമോഹമുണ്ടാകുന്നതല്ല. അവസാനകാലത്തെങ്കിലും ഈ നിലയിൽ എത്തുവാൻ കഴിയുന്നവർക്കു കൂടി മോക്ഷം ലഭിക്കുന്നു. ആ സ്ഥിതിക്കു ബ്രഹ്മചര്യാകാലത്തുതന്നെ സന്ന്യസിച്ച് ജീവിച്ചിരിക്കുന്നിടത്തോളം കാലം ബ്രഹ്മനിഷ്ഠയിൽ ഇരിക്കുന്നവർക്കു മോക്ഷംലഭിക്കുമെന്ന് പ്രത്യേകം പറയേണ്ടതില്ല.

## അദ്ധ്യായം 2

**സാങ്ഖ്യയോഗം –** നശ്വരമായ ദേഹാദിപ്രപഞ്ചത്തേയും, അനശ്വരമായ പരമാത്മാവിനേയും വേർതിരിച്ചറിയണം. അതിൽനിന്ന് ലോകഭോഗാശയെ ഉപേക്ഷിച്ച്, മോക്ഷത്തിന്നാഗ്രഹം ജനിക്കണം. തന്നിമിത്തം കർമ്മങ്ങളെയെല്ലാം ഉപേക്ഷിച്ച് മോക്ഷത്തെ മാത്രം കാംക്ഷിക്കുന്ന ഉത്തമപുരുഷൻ ആത്മസ്വരൂപം അറിയിപ്പിക്കുവാൻ യോഗ്യനും മഹാനുമായ ഗുരുവിനെ ശരണം പ്രാപിക്കണം. ഗുരുവിന്റെ ഉപദേശം അനുസരിച്ച് ബ്രഹ്മത്തെക്കുറിച്ച് വിചാരം ചെയ്യണം. എന്നാൽ ആത്മസ്വരൂപബോധത്താൽ സംസാരദുഃഖത്തിൽനിന്ന് ആത്യന്തികമായ മോചനവും ആനന്ദാനുഭവരൂപമായ ജീവന്മുക്തിയും ശരീരപാതാനന്തരം വിദേഹകൈവല്യപ്രാപ്തിയും ഉണ്ടാകും എന്നുള്ള സമഗ്രമായ ഗീതാശാസ്ത്രത്തെ ക്രമത്തിൽ ആരംഭിക്കുന്നു.

സഞ്ജയൻ പറഞ്ഞു:

1. തം തഥാ കൃപയാവിഷ്ട-
മശ്രുപൂർണ്ണാകുലേക്ഷണം
വിഷീദന്തമിദം വാക്യ-
മുവാച മധുസൂദനഃ

ഇപ്രകാരം കൃപയ്ക്ക് വശഗനായി അശ്രുക്കൾ നിറഞ്ഞ് ആകുലമായ നേത്രങ്ങളോടുകൂടി വിഷാദിക്കുന്ന അർജ്ജുനനോട് ഈ വാക്കുകൾ മധുസൂദനൻ പറഞ്ഞു.

ഒന്നാമദ്ധ്യായത്തിൽ വിവരിച്ചവിധം അവർ തന്റെ സ്വന്തം ജനങ്ങളാണെന്നും അവരെ യുദ്ധത്തിൽ വധിച്ചുകൂടായെന്നുമുള്ള സ്വതസിദ്ധമായ സ്നേഹം അർജ്ജുനന്റെ ഹൃദയത്തിൽ വ്യാപിച്ചു. തന്മൂലം വ്യാകുലതയെ പ്രാപിച്ചു. മനഃക്ഷോഭം നിമിത്തം കണ്ണുനീർനിറഞ്ഞ കണ്ണുകൾക്ക് പദാർത്ഥങ്ങളെ ശരിക്ക് കാണ്മാൻകൂടെ കഴിയാതായി. ഇപ്രകാരം തേർത്തട്ടിലിരിക്കുന്ന ആ അർജ്ജുനനോട് ഭഗവാൻ മധുസൂദനൻ താഴെ കാണുംവിധം പറഞ്ഞു.

ശ്രീഭഗവാൻ പറഞ്ഞു:

2. കുതസ്ത്വാ കശ്മലമിദം
വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യ-
മകീർത്തികരമർജ്ജുന!

3 ക്ലൈബ്യം മാസ്മ ഗമഃ പാർത്ഥ!
നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം
ത്യക്ത്വോത്തിഷ്ഠ പരന്തപ!

അല്ലയോ അർജ്ജുനാ! ഈ വിഷമഘട്ടത്തിൽ ആര്യന്മാർക്ക് അനുചിതവും, സ്വർഗ്ഗപ്രദമല്ലാത്തതും, അകീർത്തികരവുമായ ഈ ബുദ്ധിഭ്രമം നിനക്ക് എവിടെനിന്നുണ്ടായി? എങ്ങനെ ബാധിച്ചു?

പാർത്ഥാ! ക്ലീബത, പൗരുഷമില്ലായ്മ, നിനക്കു വന്നുകൂടാ. അതു നിനക്ക് യോഗ്യമല്ല. ഹേ ശത്രുതാപനാ! നിസ്സാരമായ ഈ ഹൃദയദൗർബ്ബല്യം കൈവിട്ട് എഴുന്നേല്ക്കുക.

പരിപൂർണ്ണമായ ഐശ്വര്യം, ധർമ്മം, യശസ്സ്, ശ്രീ, വൈരാഗ്യം, മോക്ഷം, ഈ ആറും തടസ്സമില്ലാതെ നിത്യവും ആരിൽ ഇരിക്കുന്നുവോ അവനെ ഭഗവാനെന്നു പറയുന്നു. അങ്ങനെയുള്ള ഭഗവാൻ ശ്രീ വാസുദേവൻ ഉപദേശിക്കുവാൻ ഭാവിച്ചുകൊണ്ട് അർജ്ജുനനോട് പറഞ്ഞു: ഹേ അർജ്ജുനാ! ശത്രുക്കളെ സംഹരിക്കേണ്ടതായ ഈ ഘട്ടത്തിൽ അതിന്ന് ചേരാത്തതും ശിഷ്ടന്മാർ നിന്ദിക്കുന്നതുമായ ഈ മൗഢ്യം നിന്നിൽ എങ്ങനെ വ്യാപിച്ചു. മോക്ഷേച്ഛയോ, സ്വർഗ്ഗേച്ഛയോ, കീർത്തിമോഹമോ ഏതാണ് ഇതിന്നു കാരണം? ഇവ മൂന്നും ആകുവാൻ തരമില്ല. എന്തുകൊണ്ടെന്നാൽ ആര്യന്മാരായ മോക്ഷാർത്ഥികൾ അന്തഃകരണപരിശുദ്ധിക്ക് കാരണമായ സ്വധർമ്മത്തെ വിടുകയില്ല. യുദ്ധത്തിൽനിന്നു ഭയപ്പെട്ടു പിന്തിരിയുന്നവന്ന് സ്വർഗ്ഗവും ലഭിക്കുകയില്ല. കിരാതമൂർത്തിയെക്കൂടെ യുദ്ധത്തിൽ സന്തോഷിപ്പിച്ച പരാക്രമശാലിയായ അർജ്ജുനൻ കുരുക്കളോടുള്ള യുദ്ധത്തിൽ പിന്തിരിഞ്ഞോടി എന്നുള്ള ദുഷ്കീർത്തിക്കല്ലാതെ നിന്റെ ഈ നില എന്തിന്നു പറ്റും? കീർത്ത്യാദി മൂന്നുമാണല്ലോ നീ ആഗ്രഹിക്കുന്നത്. അതിന്നനുകൂലമല്ലാത്ത ഭ്രാന്തി നിന്നെ ബാധിച്ചി

രിക്കുകയാണ്. ബന്ധുവധത്തെ ആലോചിച്ചുണ്ടായ അധർമ്മഭയത്താൽ ഗാണ്ഡീവം ധരിപ്പാൻപോലും ശക്തനല്ലാതായിരിക്കുന്ന നിനക്ക് ഉണ്ടായിരിക്കുന്ന അധൈര്യം നിസ്സാരമാകുന്നു. അത് നിന്നെ നിസ്സാരനാക്കുകയും ചെയ്യും. അതിന്നിടവരുത്താമോ? വിവേകത്താൽ ഈ മാലിന്യത്തെ കഴുകിക്കളയണം! ശത്രുക്കളെ തപിപ്പിക്കുന്നതിൽ സമർത്ഥനായ കുന്തീപുത്രാ, നിനക്ക് ഈ വിചാരം സമുചിതമല്ല. അധൈര്യത്തെ ഉപേക്ഷിച്ച് യുദ്ധത്തിന്നൊരുങ്ങുക.

അർജ്ജുനൻ പറഞ്ഞു:

4. കഥം ഭീഷ്മമഹം സംഖ്യേ
ദ്രോണം ച മധുസൂദന!
ഇഷുഭിഃ പ്രതിയോത്സ്യാമി
പൂജാർഹാവരിസൂദന!

ഹേ ശത്രുനാശനനായ മധുസൂദനാ! പൂജാർഹരായ ഭീഷ്മനേയും, ദ്രോണനേയും ബാണങ്ങൾകൊണ്ട് ഞാൻ യുദ്ധത്തിൽ എങ്ങനെ എതിരിടും?

ശത്രുക്കളെ സംഹരിക്കുന്ന ഭഗവാനേ! പിതാമഹനായ ഭീഷ്മനേയും ആചാര്യനായ ദ്രോണനേയും ബാണങ്ങൾകൊണ്ട് ഞാൻ എങ്ങനെ പ്രഹരിക്കേണ്ടു! പൂജ്യന്മാരായ അവരോടെതിർക്കുന്നത് ധർമ്മമാണോ? ക്ഷത്രിയന്ന് യുദ്ധം ധർമ്മ്യമാണെങ്കിലും പിതാമഹനോടും ആചാര്യനോടും യുദ്ധം ചെയ്യുന്നത് നിഷിദ്ധമല്ലേ? ഗുരുവിനോട് 'ഹും' എന്നോ 'താൻ' എന്നോ പറയുന്നതുതന്നെ പാപമായിരിക്കേ ബാണങ്ങൾ കൊണ്ട് പ്രഹരിക്കുന്നത് മഹാപാപമല്ലേ? അറിഞ്ഞുകൊണ്ട് ഞാനെങ്ങനെ ഈ പാപം ചെയ്യും? അത് യുക്തമാണെന്നു തോന്നുന്നില്ല.

ഭക്തന്മാരുടെ കാമക്രോധാദി ശത്രുക്കളെ ഹനിച്ച് അവർക്കു നല്ല മാർഗ്ഗം കാണിച്ചുകൊടുക്കുന്ന ഭഗവാൻ യുദ്ധംചെയ്തു ജയിച്ച് കിട്ടുന്ന രാജ്യത്തിൽനിന്നുള്ള സുഖം അനുഭവിപ്പാനുള്ള തന്റെ ഇച്ഛയെ സംഹരിച്ച് ഈ അധർമ്മത്തിൽനിന്നു തന്നെ പിന്തിരിപ്പിച്ച് സംരക്ഷിക്കുവാൻ കരുണയുണ്ടാകണം എന്നാണ് 'അരിസൂദന!' എന്ന സംബോധനകൊണ്ട് അർജ്ജുനൻ സൂചിപ്പിക്കുന്നത്.

5. ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷ്യമപീഹ ലോകേ
ഹത്വാർത്ഥകാമാംസ്തു ഗുരൂനിഹൈവ
ഭുഞ്ജീയ ഭോഗാൻ രുധിരപ്രദിഗ്ദ്ധാൻ

മഹാനുഭാവന്മാരായ ഗുരുക്കന്മാരെ ഹനിക്കാതിരിക്കുക. അവരെ ഹനിച്ചുകൊണ്ടുള്ള ജീവിതത്തേക്കാൾ ഈ ലോകത്തിൽ ശ്രേയസ്കരം ഭിക്ഷയെടുത്തു ജീവിക്കുകയാണ്. എന്നു തന്നെയല്ല, ഗുരുക്കന്മാരെ നിഹനിക്കുന്ന നമുക്ക് ഇവിടെത്തന്നെ അർത്ഥകാമസ്വരൂപങ്ങളായ ഭോഗങ്ങൾ രക്തംപുരണ്ട നിലയിൽ ഭുജിക്കുവാനാണ് ഇടവരിക.

ധർമ്മ്യമായ യുദ്ധനിർവ്വഹണത്തെ കേവലം വൃത്തി പ്രയോജനമാണെന്നു തെറ്റിദ്ധരിച്ച അർജ്ജുനൻ അതിൽ അധർമ്മത്തെ ആരോപിച്ചു പറയുന്നു: ഗുരുജനങ്ങളെ ഹനിക്കാതെയിരുന്നാൽ പരലോകസിദ്ധിക്കു തടസ്സമില്ല. ഈ ലോകത്തിൽ രാജ്യം അവരപഹരിക്കുമല്ലോ, പിന്നെ എങ്ങനെ കഴിഞ്ഞുകൂടും എന്നു ചിന്തിക്കുകയാണെങ്കിൽ ഭിക്ഷാന്നംകൊണ്ടു ജീവിക്കാം. അർത്ഥകാമസ്വരൂപഭൂതന്മാരായ ഗുരുഭൂതന്മാരെ ഹനിച്ചിട്ടു കിട്ടുന്ന വിഷയസുഖങ്ങൾ ആ മഹാനുഭാവന്മാരുടെ രക്തം പുരണ്ടതാകയാൽ ഈ ലോകത്തിൽത്തന്നെ മഹാപാപത്തെയാണ് അനുഭവിക്കേണ്ടിവരുന്നത്. മരിച്ചതിന്നു ശേഷമല്ല. അധ്യയനം, തപസ്സ്, ആചാരം മുതലായവകൊണ്ടും മഹാനുഭാവന്മാരാണ് ഭീഷ്മദ്രോണാദികൾ. അവരെ ഹിംസിക്കാതെ ഭിക്ഷാന്നംകൊണ്ടു ജീവിക്കുന്നതാണ് ശ്രേയസ്കരം. അധർമ്മത്തിൽ ആശകൊണ്ടു യുദ്ധത്തിന്നൊരുങ്ങിയ അവരെ വധിക്കുന്നതിൽ ദോഷമില്ലെന്നുള്ള ശങ്കയെ പരിഹരിപ്പാനാണ് 'മഹാനുഭാവൻ' എന്ന വിശേഷണം. മഹത്തായ അനുഭാവമുള്ളവർ ഈശ്വരതുല്യന്മാരാകയാൽ അവർ ചെയ്യുന്ന യാതൊരു കർമ്മവും അവർക്കു ബാധകമല്ല. അഗ്നിക്കെന്തും ദഹിപ്പിക്കുവാൻ കഴിയുന്നതുപോലെ ഭീഷ്മദ്രോണാദിമഹാനുഭാവന്മാർ പ്രവർത്തിക്കുന്ന മട്ടിൽ ഞാൻ പ്രവർത്തിക്കുന്നതു ശരിയായിരിക്കയില്ല. അതുകൊണ്ട് യുദ്ധം ചെയ്യത്തക്കതല്ല എന്നു വ്യഞ്ജിപ്പിക്കുന്നു.

6. ന ചൈതദ് വിദ്മഃ കതരന്നോ ഗരീയോ
യദ്വാ ജയേമ യദി വാ നോ ജയേയുഃ
യാനേവ ഹത്വാ ന ജിജീവിഷാമ-
സ്തേഽവസ്ഥിതാഃ പ്രമുഖേ ധാർത്തരാഷ്ട്രാഃ

നമ്മൾ ജയിക്കുമോ, അവർ നമ്മെ ജയിക്കുമോ എന്നറിയുന്നില്ല. അതിൽ ഏതാണധികം നല്ലതെന്നും ഞാനറിയുന്നില്ല. ഏവരെ ഹനിച്ചിട്ട് നാം ജീവിക്കുവാൻ ഇച്ഛിക്കുന്നില്ലയോ, ആ ധാർത്തരാഷ്ട്രന്മാരാണ് എതിർത്തുവന്നു നില്ക്കുന്നത്.

പോരിൽ മരിക്കുന്ന ശൂരന്മാർ സ്വർഗ്ഗം പ്രാപിക്കും. ജയിക്കുന്നവർ രാജസുഖം അനുഭവിക്കും എന്ന രണ്ടു പക്ഷത്തെക്കുറിച്ചും അർജ്ജുനന്ന് സംശയമുണ്ട്. ഹേ, കൃഷ്ണാ! ഹിംസയില്ലാത്തതുകൊണ്ട് ഭിക്ഷാന്നമോ ശ്രേഷ്ഠം, ക്ഷത്രിയനായതുകൊണ്ടു യുദ്ധത്തിൽ ജയമോ, മരണമോ ശ്രേഷ്ഠം എന്ന കാര്യത്തിൽ വിവേചനബുദ്ധി ഞങ്ങൾക്കില്ല. യുദ്ധത്തിൽ ഞങ്ങളവരേയോ, അവർ ഞങ്ങളേയോ ജയിക്കുക എന്നും നിശ്ചയമില്ല. അഥവാ ഞങ്ങൾതന്നെ ജയിക്കുമെങ്കിലും തോറ്റ ഫലമേ ഞങ്ങൾ കാണുന്നുള്ളു. എന്തുകൊണ്ടെന്നാൽ ഏതൊരുത്തരെ വധിച്ചശേഷം ജീവിച്ചിരിക്കേണമെന്ന ഇച്ഛപോലും ഞങ്ങൾക്കില്ലയോ, ആ ധാർത്തരാഷ്ട്രപുത്രന്മാരാണ് യുദ്ധത്തിന്നൊരുങ്ങി മുമ്പിൽ വന്നുനിൽക്കുന്നത്.അവരെ വധിച്ചതിന്നുശേഷം വിഷയഭോഗം അനുഭവിച്ചു ഭൂലോകത്തിൽ വസിക്കുന്നതെങ്ങനെ? അതിനാൽ ജയമുണ്ടായിട്ടും ഫലമില്ല. യുദ്ധവിജയത്തിൽനിന്നു സിദ്ധിക്കുന്നത് പ്രേയസ്സാണ്. ശ്രേയസ്സല്ല; മോക്ഷഫലമല്ല. ശ്രേയസ്സിനെ വരിക്കേണമെന്നുപദേശിക്കുന്നതിനാൽ ലൗകികഭോഗാഭിവൃദ്ധരൂപമായ പ്രേയസ്സിനെ ആഗ്രഹിക്കുന്നില്ല എന്നിവിടെ സൂചിപ്പിച്ചു. 'ന കാംക്ഷേ വിജയം' എന്ന വാക്യത്താൽ ഐഹികഭോഗവിരക്തിയെ അവിടേയും സ്പഷ്ടമാക്കി. 'അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ' എന്ന വാക്യത്തിൽ പാരലൗകിക സുഖനിരാശയെ സൂചിപ്പിച്ചു. 'നരകേ നിയതം വാസഃ' എന്ന വാക്യത്താൽ സ്ഥൂലദേഹത്തിൽനിന്നു വേറിട്ടതായ ഒരാത്മാവുണ്ടെന്നും 'രാജ്യംകൊണ്ടെന്തു ഫലം' എന്ന വാക്യത്താൽ ശമവും സുഖഭോഗങ്ങൾ എന്തിനായിട്ടെന്ന വാക്യത്താൽ ദമവും 'അവർ ദോഷം കാണുന്നില്ലെങ്കിലും അതു കാണുന്ന ഞങ്ങൾ' എന്ന വാക്യത്താൽ ലോഭമില്ലായ്മയും, 'അതാണെനിക്കതിക്ഷേമകരം' എന്ന വാക്യത്താൽ ക്ഷമയും ഉണ്ടെന്ന് ഒന്നാം അദ്ധ്യായത്തിൽ സൂചിപ്പിച്ചിട്ടുണ്ട്. ഈ അദ്ധ്യായത്തിൽ ഭിക്ഷാന്നഭോജനംകൊണ്ടുള്ള ജീവിതമാണ് ശ്രേഷ്ഠമെന്നു പറയുന്നു. സന്ന്യാസശ്രദ്ധയെ സൂചിപ്പിച്ചശേഷം അതിന്നാവശ്യമായ ഗുരുവിനെ ആശ്രയിക്കേണ്ടതാവശ്യമാണ് എന്നു കാണിക്കുവാൻ താഴെ പറയുന്നു.

7. കാർപണ്യദോഷോപഹതസ്വഭാവഃ
പൃച്ഛാമി ത്വാം ധർമ്മസംമൂഢചേതാഃ
യച്ശ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ
ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം.

കൃപണതാദോഷംകൊണ്ടു സാക്ഷാൽ സ്വഭാവം നശിച്ച് ധർമ്മമേതെന്ന് അറിയാതെ വിമൂഢചിത്തനായി തീർന്നിരിക്കുന്ന ഞാൻ അങ്ങയോടു ചോദിക്കുന്നു. എനിക്കു ശ്രേയസ്സ് ഏതാണ്, അതു നിശ്ചയമായി പറഞ്ഞുതരിക. ഞാൻ അങ്ങയുടെ ശിഷ്യനാണ്. ശരണംപ്രാപിച്ചിരിക്കുന്ന എന്നെ അങ്ങ് വേണ്ടവണ്ണം ഉപദേശിച്ചാലും.

"പണ്ഡിതനായ അർജ്ജുനാ! നീ മൂഢനെപ്പോലെ ധർമ്മത്തെ അധർമ്മമായും, അധർമ്മത്തെ ധർമ്മമായും വിചാരിക്കുവാൻ കാരണമെന്താണെന്ന് ഭഗവാൻ ആദ്യം ചോദിച്ചതിന്നുത്തരം അർജ്ജുനൻ പറയുന്നു. 'പരമഗുരോ, ഭഗവാനേ, ആത്മസ്വരൂപത്തെ മറയ്ക്കുന്നതായ അജ്ഞാനം-കാർപ്പണ്യം-ആത്മാവല്ലാത്തതിൽ ആത്മാവെന്ന മോഹമാകുന്ന ദോഷത്താൽ ദേഹേന്ദ്രിയാദികളെ അതിക്രമിച്ചിരിക്കുന്ന ആത്മാവിൽ എന്റെ ചിത്തം പ്രവേശിക്കുന്നില്ല. അതുകൊണ്ടു ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കുന്ന സംഭ്രമം നേരിടുന്നു. എനിക്ക് സർവ്വദുഃഖോപശാന്തിക്കും ശ്രേയഃപ്രാപ്തിക്കും ഉത്തമമാർഗ്ഗവും അതു സിദ്ധിപ്പാൻ ഞാൻ ചെയ്യേണ്ടതായ ധർമ്മവും എന്താണെന്ന് അങ്ങ് ഉപദേശിക്കണം എന്ന പ്രാർത്ഥനയോടെ പരമഗുരുവായിരിക്കുന്ന ഭഗവാനെ ഞാൻ ശരണംപ്രാപിക്കുന്നു. 'ശിഷ്യനായ എന്നെ വേണ്ടവിധം ശാസിക്കേണമേ.' ആത്മസ്വരൂപമറിയുവാനാഗ്രഹിക്കുന്ന മുമുക്ഷു ശാസ്ത്രജ്ഞനും ബ്രഹ്മസാക്ഷാൽക്കാരസമ്പന്നനുമായ ഗുരുവിനെ പ്രാപിക്കണം. വരുണപുത്രനായ ഭൃഗു പിതാവായ വരുണനെ ശരണം പ്രാപിച്ചിട്ട് ബ്രഹ്മസ്വരൂപത്തെ ബോധിപ്പിക്കേണമെന്നപേക്ഷിച്ച സമ്പ്രദായത്തെ ബോധിപ്പിക്കുന്നു. അതിന്നനുസരണമായിട്ട് അർജ്ജുനൻ ഭഗവാനെ ശരണംപ്രാപിച്ചതുകൊണ്ട് രണ്ടാമതുണ്ടാകാത്തവിധം സംസാരദുഃഖം നശിപ്പിക്കുവാനും ശാശ്വതമായ സുഖം അനുഭവിക്കുവാനും ആഗ്രഹിക്കുന്ന വിവേകിയുടെ ആദ്യത്തെ പ്രവൃത്തി ശ്രീ ഗുരൂപസദനം ആയിരിക്കണം എന്ന ശിഷ്ടസമ്പ്രദായത്തെ അർജ്ജുനൻ പ്രകാശിപ്പിക്കുന്നു.

8. നഹി പ്രപശ്യാമി മമാപനുദ്യാദ്
യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം
അവാപ്യ ഭൂമാവസപത്നമൃദ്ധം
രാജ്യം സുരാണാമപി ചാധിപത്യം

ഭൂമിയിൽ നിഷ്കണ്ടകമായ മഹാസാമ്രാജ്യമെന്നല്ല, ദേവന്മാരുടെ മേൽ ആധിപത്യംതന്നെ ലഭിച്ചാലും, ഇന്ദ്രിയങ്ങളെ അത്യന്തം ശോഷിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ ശോകത്തെ അകറ്റുവാൻ കഴിയുന്നതായി ഒന്നും ഞാൻ കാണുന്നില്ല. ഈ ശോകത്തിന്ന് ഒരു നിവൃത്തിമാർഗ്ഗം ഉണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നില്ല.

ഏതൊരു ശ്രേയസ്സ് എന്റെ സർവ്വേന്ദ്രിയങ്ങളേയും ശോഷിപ്പിക്കുന്ന ശോകത്തെ നശിപ്പിക്കുമോ, ആ ശ്രേയസ്സ് ഏതാണെന്ന് ഞാനറിയുന്നില്ല. അതിനെ അങ്ങ് ഉപദേശിക്കണേ! ഈ ലോകത്തിൽ സർവ്വ സമ്പൽസമൃദ്ധിയുള്ളതും, ശത്രുക്കളാരുമില്ലാത്തതുമായ രാജ്യമോ, സ്വർഗ്ഗത്തിൽ സർവ്വദേവന്മാരുടേയും ആധിപത്യമോ, കിട്ടിയാൽപ്പോലും എന്റെ ദുഃഖം തീരുകയില്ല എന്ന വാക്യത്താൽ സകല ലോകങ്ങളും, സമൃദ്ധികളും, നശ്വരങ്ങളാകയാൽ അത്യന്തദുഃഖനിവൃത്തി വരുത്തുവാൻ സമർത്ഥങ്ങളല്ലായ്കയാൽ ഐഹികവും പാരത്രികവുമായ സുഖാനുഭവത്തിൽ അർജ്ജുനന്നു താല്പര്യമില്ലെന്നുള്ള വിരക്തി പ്രകാശിപ്പിക്കുന്നു. ബ്രഹ്മവിഷ്ണ്വാദി സ്ഥാനലാഭവും നിശ്ശേഷം ദുഃഖനിവർത്തകമല്ല. എല്ലാറ്റിനേയും അതിക്രമിച്ചിരിക്കുന്ന ശാശ്വതവസ്തുവായ ബ്രഹ്മംകൊണ്ടുമാത്രമേ ദുഃഖനിവൃത്തിയും ആനന്ദപ്രാപ്തിയും ഉണ്ടാകയുള്ളു. അതു ഗുരുവിൽനിന്നു മാത്രമേ സിദ്ധിക്കയുള്ളു. അങ്ങയുടെ ശിഷ്യനാണു ഞാൻ. ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. എനിക്കുപദേശിക്കേണമേ എന്ന് സർവ്വോപദ്രവശാന്തിപ്രദമായ ബ്രഹ്മോപദേശത്തെയാണ് അർജ്ജുനൻ ഭഗവാനോടു പ്രാർത്ഥിച്ചിരിക്കുന്നത് എന്നു വ്യക്തമാക്കിയിരിക്കുന്നു.

സഞ്ജയൻ പറഞ്ഞു:

9. ഏവമുക്ത്വാ ഹൃഷീകേശം
ഗുഡാകേശഃപരംതപഃ
ന യോൽസ്യ ഇതി ഗോവിന്ദ-
മുക്ത്വാ തുഷ്ണീം ബഭൂവ ഹ.

ഇപ്രകാരം ഹൃഷീകേശനോട് പരന്തപനായ ഗുഡാകേശൻ പറഞ്ഞിട്ട് 'ഞാൻ യുദ്ധം ചെയ്യുകയില്ല' എന്ന് ഗോവിന്ദനെ അറിയിച്ച് മൗനം അവലംബിച്ചു.

അർജ്ജുനന്ന് ആലസ്യാദി ദോഷങ്ങളൊന്നും ഇല്ല. ശത്രുജയത്തിന്ന് പോന്ന ഓജസ്സും തേജസ്സും ഉണ്ടുതാനും. ഇപ്പോൾ കാണപ്പെട്ട അധൈര്യം ആഗന്തുകമാണ് എന്നറിയുന്ന ഭഗവാനോട് ഇപ്രകാരം പറഞ്ഞശേഷം യുദ്ധവ്യാപാരത്തിൽ ഏർപ്പെടാതെ തേർത്തട്ടിലിരുന്നു. വേദമാർഗ്ഗത്തെ നിലനിർത്തുവാനവതരിച്ചിരിക്കുന്ന ഭഗവാന്നു തന്റെ ഭക്തന്റെ ഈ മോഹം നീക്കി സ്വധർമ്മനിഷ്ഠനാക്കുവാൻ ഒട്ടും പ്രയാസമില്ലെന്ന് സഞ്ജയൻ 'ഹ' എന്ന നിപാതത്താൽ വ്യഞ്ജിപ്പിക്കുന്നു.

10. തമുവാച ഹൃഷീകേശഃ
പ്രഹസന്നിവ ഭാരത!
സേനയോരുഭയോർമദ്ധ്യേ
വിഷീദന്തമിദം വചഃ

ഹേ ഭരതകുലജാതാ! രണ്ടു സേനകളുടേയും നടുവിൽ വിഷണ്ണനായിത്തീർന്ന അർജ്ജുനനോട് ഹൃഷീകേശൻ പുഞ്ചിരിതൂകിക്കൊണ്ടെന്നപോലെ ഈ വചനങ്ങൾ അരുളിച്ചെയ്തു.

ഹേ മഹാരാജാവേ! ധൃതരാഷ്ട്രാ, രണ്ടു സൈന്യങ്ങളുടെ മദ്ധ്യത്തിൽനിന്ന് ഇപ്രകാരം വിഷാദിക്കുന്ന അർജ്ജുനനെ നോക്കി ചിരിച്ച് ലജ്ജിപ്പിക്കുന്നവിധം സർവ്വാന്തര്യാമിയായ ശ്രീകൃഷ്ണഭഗവാൻ താഴെ കാണുംവിധം പറഞ്ഞു.

ശ്രീഭഗവാൻ പറഞ്ഞു:

11. അശോച്യാനന്വശോചസ്ത്വം
പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂനഗതാസൂംശ്ച
നാനുശോചന്തി പണ്ഡിതാഃ

ആരെപ്പറ്റി ദുഃഖിക്കുവാൻ അർഹതയില്ലയോ അവരെക്കുറിച്ച് നീ അനുശോചിക്കുന്നു. എന്നിട്ട് പണ്ഡിതോചിതമായി വാദിക്കയും ചെയ്യുന്നു. മരിച്ചവരെപ്പറ്റിയാകട്ടെ, ജീവിച്ചിരിക്കുന്നവരെപ്പറ്റിയാകട്ടെ, പണ്ഡിതന്മാർ അനുശോചിക്കുന്നില്ല.

ആത്മസ്വരൂപത്തെ നല്ലപോലെ അറിയാത്തതാണ് അർജ്ജുനന്റെ ദുഃഖത്തിന്നു കാരണം. ഭീഷ്മദ്രോണാദികളെന്നു ധരിച്ചിരിക്കുന്നത് അവരുടെ ദേഹത്തെയാണ്. താൻ കൊല്ലുന്നവർ എന്നു വിചാരിച്ചതും ദേഹത്തെയാണ്. ഇവ രണ്ടും അറിവില്ലായ്മയുടെ ലക്ഷണമാകുന്നു. അതുകൊണ്ട് അർജ്ജുനന്റെ ഈ അറിവില്ലായ്മയെ തീർത്തു കൊടുത്താൽ മാത്രമേ ദുഃഖം മാറുകയുള്ളു എന്നറിഞ്ഞ കരുണാനിധിയായ പരമാത്മാവ് ആത്മസ്വരൂപത്തെയുപദേശിപ്പാൻ ആരംഭിക്കുന്നു. ആദ്യമായിട്ട് 'ഞാൻ ഞാൻ' എന്ന് എല്ലാവരുടേയും അന്തർഭാഗത്തിൽ പ്രകാശിക്കുന്ന ജീവൻ പരമാർത്ഥത്തിൽ ദേഹാദികളെന്ന് അഭിമാനിക്കുന്ന അഹങ്കാരത്വമല്ല, ദേഹാദികളെ പ്രകാശിപ്പിക്കുന്ന ശുദ്ധചൈതന്യമാണ്. പരമാർത്ഥത്തിൽ അതിന്നു ദേഹാദിസംബന്ധം ഇല്ല. ദേഹത്തിൽനിന്നു വേറിട്ടിരിക്കുന്ന ശുദ്ധചൈതന്യത്തെ കാട്ടിക്കൊടുക്കുവാൻ, ത്വം (നീ) എന്ന പദത്തിന്റെ ശുദ്ധഭാവത്തെ വേർതിരിച്ച് കാട്ടിക്കൊടുക്കുവാൻ ഭാവിക്കുന്ന ഭഗവാൻ അർജ്ജുനന്നുണ്ടായ തെറ്റായ ബോധത്തെ ചൂണ്ടിക്കാണിച്ചു കൊടുക്കുന്നു. ജീവസ്വരൂപമെന്താണെന്നാണ് ഇനി പറയുവാൻ പോകുന്നത്.

'എടോ, അർജ്ജുനാ! ദുഃഖിപ്പാനവകാശമില്ലാത്ത ഭീഷ്മദ്രോണാദികളെക്കുറിച്ചാണ് നീ ദുഃഖിച്ചത്. അത് നിന്റെ അറിവില്ലായ്മയുടെ ലക്ഷണമാണ്. എന്നാൽ നിന്റെ വാക്കുകൾ അങ്ങനെയല്ലതാനും. അറിവുള്ളവരുടെ മട്ടിലാണ് നീ സംസാരിക്കുന്നത്. നീ സത്യാവസ്ഥ അറിഞ്ഞിട്ടില്ല. അതുകൊണ്ട് നീ പണ്ഡിതനല്ല. നീ പണ്ഡിതനാണെന്ന് ഞാൻ വിചാരിച്ചതുതന്നെ അബ

ദ്ധമായി!' എന്നു സൂചിപ്പിച്ചുകൊണ്ടൊന്ന് ചിരിച്ചു. 'എന്താണി ങ്ങനെ ഞാൻ പറയുന്നതെന്ന് നീ ശങ്കിക്കേണ്ട. മൂഢന്മാർ തങ്ങ ളുടെ പുത്രാദികൾ മരിച്ചുപോയാൽ 'എന്റെ പുത്രൻ മരിച്ചുപോ യല്ലോ' എന്നു ദുഃഖിക്കും. ശസ്ത്രജ്ഞന്മാരോ, 'പുത്രന്മാർ മൂഢ ന്മാരും ദുർഭഗന്മാരുമായല്ലോ!' എന്നു ജീവിച്ചിരിക്കുന്ന പുത്രന്മാർ ദുർവൃത്തന്മാരായാൽ അവരെക്കുറിച്ചും ദുഃഖിക്കും. ആത്മജ്ഞാ നികളാകട്ടെ മരിച്ചവരേയും ജീവിച്ചിരിക്കുന്നവരേയും കുറിച്ചു ദുഃഖിക്കയില്ല. അവ രണ്ടും മായികമാണ്. ജീവിതം മരണം എന്ന രണ്ടും ആത്മസ്വരൂപം അറിയുന്നതോടെ അസത്യമാണെന്നും എന്നെന്നും ഒരേനിലയിൽ നില്ക്കുന്ന ബ്രഹ്മം മാത്രമാണ് 'സ ത്യ'മായിട്ടുള്ളതെന്നും അറിയുന്നവരാണ് പണ്ഡിതന്മാർ. എല്ലാ റ്റിന്നും അധിഷ്ഠാനമായ ബ്രഹ്മത്തെ അറിയുന്നതുതന്നെയാണ് പാണ്ഡിത്യലക്ഷണം. അസത്തായ ദേഹേന്ദ്രിയാദികളെ ആത്മ ത്വേന കാണുകയും അതിന്റെ പ്രഭാവത്തിൽ സന്തോഷസന്താ പാദികളെ പ്രകാശിപ്പിക്കുകയും ചെയ്യുന്ന നീ ശാസ്ത്രജ്ഞനോ പണ്ഡിതനോ അല്ലെന്നു വ്യക്തമാകുന്നു.

12. ന ത്വേവാഹം ജാതു നാസം
ന ത്വം നേമേ ജനാധിപാഃ
ന ചൈവ ന ഭവിഷ്യാമഃ
സർവ്വേ വയമതഃ പരം

ഞാൻ മുമ്പൊരിക്കലും ഉണ്ടായിരുന്നില്ലെന്നു വിചാരിക്കേ ണ്ട. എന്നും ഉണ്ടായിരുന്നു. നീയും ഈ രാജാക്കന്മാരും അങ്ങ നെതന്നെ. ഇനിമേൽ നാമെല്ലാം ഉണ്ടായിരിക്കയില്ലെന്നും വരി ല്ല. ഇനിമേലും ഉണ്ടായിരിക്കുകതന്നെ ചെയ്യും.

ദേഹേന്ദ്രിയാദികളിൽനിന്ന് ഭിന്നന്മാരാണ് ഈ ഭീഷ്മാദി കൾ എന്നു വന്നതുകൊണ്ടാണ് അവരെക്കുറിച്ച് അശോച്യന്മാ രെന്നു മുൻ ശ്ലോകത്തിൽ പറഞ്ഞത്. അത് അറിയാതിരിക്കുന്ന അർജ്ജുനനോട് ഭഗവാൻ ആത്മലക്ഷണത്തെ പറഞ്ഞു ധരിപ്പി ക്കുന്നു.

കൃഷ്ണൻ പറഞ്ഞു: "എടോ അർജ്ജുനാ! തത്പദാർത്ഥ ത്തിന്റെ ലക്ഷ്യാർത്ഥവും, പരമാത്മാവും, സർവ്വജ്ഞനും, സ്വത ന്ത്രനും അതുകൊണ്ടുതന്നെ പരമേശ്വരനുമായ ഞാൻ ഒരു കാല ത്തുള്ളവനും മറ്റൊരു കാലത്തില്ലാത്തവനുമല്ല. എല്ലാക്കാ ലത്തും ഉള്ളവനാകുന്നു. അതുപോലെതന്നെ, നീയും ഈ രാജാ ക്കന്മാരും എല്ലാക്കാലത്തും ഉള്ളവർതന്നെയാണ്. ഒരു കാല ത്തും ഇല്ലാത്തവരായിരുന്നിട്ടില്ല. ഇനി മേലാലും നമ്മളെല്ലാവരും ഉള്ളവരായിത്തന്നെയിരിക്കും. സർവ്വജ്ഞത്വാദി നിത്യഗുണസ മ്പന്നനായ ഞാനില്ലെങ്കിൽ ഈ കാണപ്പെടുന്ന ലോകത്തിന്റെ സൃഷ്ട്യാദികൾക്ക് കർത്താവില്ലെന്നു വരും. എന്നെപ്പോലെതന്നെ നീയും ഈ രാജാക്കന്മാരും എല്ലാകാലത്തുമുള്ള ഏകചൈത ന്യമാകയാൽ ഒരു കാലത്തുള്ളവരും മറ്റൊരു കാലത്തിൽ ഇല്ലാ താകുന്നവരുമല്ല. 'ഏകമായ' ചൈതന്യം മാത്രമാണ് 'ബഹുരൂ പത്തിൽ' അജ്ഞാനം നിമിത്തം കാണപ്പെടുന്നതെന്നു സാരം."

13. ദേഹിനോഽസ്മിൻ യഥാ ദേഹേ
കൗമാരം യൗവനം ജരാ
തഥാ ദേഹാന്തരപ്രാപ്തിർ-
ധീരസ്തത്ര ന മുഹ്യതി.

ദേഹിക്ക് ഈ ദേഹത്തിൽ കൗമാരവും, യൗവനവും, ജര യും എങ്ങനെ സംഭവിക്കുന്നുവോ, അപ്രകാരംതന്നെ ദേഹാന്ത രപ്രാപ്തിയും (മറ്റു ദേഹത്തിൽ പ്രവേശനവും) ഉണ്ടാകുന്നു. ധീരൻ (ബുദ്ധിമാൻ) അതിൽ ഒരിക്കലും മോഹിക്കുന്നില്ല; ദുഃഖി ക്കുന്നില്ല.

മരണാനന്തരം ആത്മസത്ത കാണപ്പെടുന്നില്ലല്ലോ. അതു കൊണ്ട് ആത്മാവ് നിത്യനാണെന്ന് എങ്ങനെ വിശ്വസിക്കും എന്നു ശങ്കിക്കുന്ന അർജ്ജുനനോട് പ്രത്യക്ഷം, അനുമാനം എന്ന രണ്ടു പ്രമാണങ്ങളാലും ആത്മാവിന്റെ നിത്യത്വത്തെ അറി യേണ്ടതാണെന്നു പറയുന്നു. ഈ ദേഹത്തെ അഭിമാനിക്കുന്ന ജീവൻ ബാല്യശരീരത്തിലും അനന്തരമുണ്ടാകുന്ന യൗവനശ രീരത്തിലും പിന്നെയുണ്ടാകുന്ന ജീർണ്ണശരീരത്തിലും ഒരേവി ധത്തിൽ 'ഞാൻ ഞാൻ' എന്നു വിചാരിക്കുന്നുണ്ടല്ലോ. ബാല്യ ശരീരം ഇല്ലാതെയായിട്ടാണല്ലോ യൗവനശരീരം ഉണ്ടാകുന്നത്. ഒരിക്കൽ ബാലനായിരുന്ന ഞാൻ ഇപ്പോൾ യുവാവായി എന്ന ല്ലാതെ ആ ബാല്യശരീരം നശിച്ചപ്പോൾ 'ഞാൻ മരിച്ചു' എന്ന് ഒരാളും വിചാരിക്കാറില്ല. അപ്രകാരം യുവശരീരത്തിന്റെ അഭാ വത്തിൽ ജീർണ്ണശരീരവും ഉണ്ടാകുന്നു. അപ്പോഴും ഞാൻ നശി ച്ചിട്ടില്ല എന്നറിയുന്നതുപോലെ വൃദ്ധശരീരനാശത്തിലും ഞാൻ നശിക്കുകയില്ല എന്ന് കാണ്മാൻ തക്ക വിചാരശക്തിയുള്ള വിദ്വാൻ ആത്മാവിന്റെ നിത്യതയിൽ സംശയമോ ദേഹമാണ് ആത്മാവെന്ന വിപരീതഭാവന ഉള്ളവനോ ആയിത്തീരുകയില്ല. ആത്മാവിന്നു നാശമില്ലെന്ന് ബാല്യാദിശരീരത്രയനാശത്തിൽ നശിക്കാതിരുന്ന പ്രത്യക്ഷാനുഭവത്തിൽനിന്ന് അനുമാനിച്ചറിയേ ണ്ടതാണെന്നു സാരം.

14. മാത്രാസ്പർശാസ്തു കൗന്തേയ!
ശീതോഷ്ണസുഖദുഃഖദാഃ
ആഗമാപായിനോഽനിത്യാ-
സ്താംസ്തിതിക്ഷസ്വ ഭാരത!

അല്ലയോ കൗന്തേയാ! മാത്രകളും സ്പർശങ്ങളും (ഇന്ദ്രി യങ്ങളും ഇന്ദ്രിയവിഷയങ്ങളും തമ്മിലുള്ള സ്പർശങ്ങൾ) ശീതോഷ്ണങ്ങൾ എന്നപോലെ സുഖദുഃഖങ്ങൾ നല്കുന്ന വയും വന്നുംപോയും ഇരിക്കുന്നവയും അനിത്യങ്ങളുമാണ്. അർജ്ജുനാ! അവയെ നിർവ്വികാരനായി സഹിച്ചുകൊള്ളുക.

പ്രത്യക്ഷാനുമാനപ്രമാണങ്ങൾകൊണ്ടും ശ്രുതിസ്മൃതി കൾകൊണ്ടും 'ത്വം' പദലക്ഷ്യാർത്ഥമായ ആത്മാവുതന്നെ നിത്യ നെന്ന് താനറിയുന്നുണ്ടെങ്കിലും വാച്യാർത്ഥഭൂതന്മാരായ ഭീഷ്മ ദ്രോണാദികളുടെ മരണംനിമിത്തം തനിക്കുണ്ടാകുന്ന ദുഃഖത്തെ എങ്ങനെ സഹിക്കും എന്നുള്ള അർജ്ജുനന്റെ അഭിപ്രായം അറിഞ്ഞ ഭഗവാൻ സഹിക്കാനുള്ള ഉപായത്തെ അർജ്ജുനന്ന് ഉപദേശിക്കുന്നു.

നേത്രാദികളായ ഇന്ദ്രിയങ്ങൾക്കും രൂപാദികളായ വിഷയ ങ്ങൾക്കും തമ്മിൽ സംബന്ധം സംഭവിക്കുമ്പോൾ സുഖദുഃഖ ങ്ങൾ ഉണ്ടാകും. തണുപ്പും ചൂടുംകൊണ്ടുണ്ടാകുന്ന സുഖദുഃ ഖങ്ങളെന്നപോലെ അവ വന്നുംപൊയ്ക്കൊണ്ടുമിരിക്കുന്നവയാ കയാൽ അനിത്യങ്ങളാണ്, അസ്ഥിരങ്ങളാണ്. അവയുടെ വര വിനേയും പോക്കിനേയും അറിയുന്ന ആത്മാവാകട്ടെ നിത്യനാ ണെന്നു കാണിക്കുന്നു. എടോ അർജ്ജുനാ! ആത്മാവിന്റെ നിത്യ ത്വത്തെ ഉൽബോധിപ്പിക്കുന്ന ബ്രഹ്മവിദ്യയിലായിരിക്കണം നിന്റെ നിത്യമായ സന്തോഷം. പ്രാരബ്ധാനുസരണം മാറിമാറി അനുഭവപ്പെടുന്ന അനിത്യസുഖദുഃഖാദികളെ വിവേകംകൊണ്ടു സഹിച്ചുകൊള്ളുക.

15. യം ഹി ന വ്യഥയന്ത്യേതേ
പുരുഷം പുരുഷർഷഭ!
സമദുഃഖസുഖം ധീരം
സോഽമൃതത്വായ കല്പതേ.

ഹേ പുരുഷശ്രേഷ്ഠാ! ദുഃഖവും സുഖവും ഒരേമാതിരി ഗണിക്കുന്ന ധീരനായ, ജ്ഞാനിയായ, ഏതു പുരുഷനെ ഇവ യൊന്നും വ്യഥിപ്പിക്കുന്നില്ലയോ അവൻ അമൃതത്വത്തിന്, അന ശ്വരാവസ്ഥയ്ക്ക്, മോക്ഷത്തിന്ന് അധികാരിയായിത്തീരുന്നു.

എപ്പോഴും ബ്രഹ്മമാകുന്ന ലക്ഷ്യത്തിൽനിന്ന് വ്യതിചലി ക്കാത്തവനും അതിനാൽ പുരുഷന്മാരിൽവെച്ച് ശ്രേഷ്ഠനുമായി രിക്കുവാൻ അർഹനുമായ അർജ്ജുനാ! ബുദ്ധിയെ വിഷയഗ്രഹ ണങ്ങളിൽനിന്ന് പിന്തിരിക്കുവാൻ കഴിയുന്നവന്നു മാത്രമേ സുഖ ദുഃഖങ്ങളിൽ മനസ്സുലയാത്ത സമനിലയിൽ ഇരിക്കുവാൻ കഴി

യുകയുള്ളു. അവൻ തന്നെയാണ് ധീരൻ. അനുകൂലപ്രതികൂലങ്ങളായി വന്നുചേരുന്ന ശബ്ദാദിവിഷയങ്ങൾക്ക് ഏതൊരുവനെ ബ്രഹ്മനിഷ്ഠയിൽനിന്ന് ചലിപ്പിക്കുവാൻ സാധിക്കാതെവരുന്നുവോ അവൻ, ആ ധീരപുരുഷൻ, ജനനമരണങ്ങളെ അതിക്രമിച്ചും നിത്യമായും ഇരിക്കുന്ന ബ്രഹ്മമായി ഭവിക്കുവാൻ യോഗ്യനാകുന്നു. വിവേകവൈരാഗ്യശമദമാദികളും അതുവഴി മഹാവാക്യശ്രവണമനനാദികളും സമ്പാദിച്ച് ബ്രഹ്മസാക്ഷാൽക്കാരമുണ്ടാവാൻ പരിശ്രമിക്കണം. എന്നാൽ മുക്തനാകും എന്നുസാരം.

16. നാസതോ വിദ്യതേ ഭാവോ
നാഭാവോ വിദ്യതേ സതഃ
ഉഭയോരപി ദൃഷ്ടോ/ന്ത-
സ്ത്വനയോസ്തത്ത്വദർശിഭിഃ

അസത്തിന് (ഇല്ലാത്തതിന്) ഭാവം (സ്ഥിതി) ഇല്ല. ഇല്ലാത്തത് ഒരിക്കലും ഉണ്ടായിവരികയില്ല. സത്തിന് (ഉള്ളതിന്) അഭാവവുമില്ല. ഉള്ളത് ഒരിക്കലും ഇല്ലാതെ പോവുകയില്ല. ഇവ രണ്ടിന്റേയും നിർണ്ണയം (യാഥാർത്ഥ്യം) തത്ത്വദർശികൾ ദർശിച്ചിട്ടുണ്ട്.

എല്ലായിടത്തും എല്ലായ്പോഴും ഉണ്ടായിക്കൊണ്ടിരിക്കുന്ന ശബ്ദാദിവിഷയങ്ങളെ ലേശവും അറിയാതെ ബ്രഹ്മാനുസന്ധാനം സാദ്ധ്യമല്ല എന്നുള്ള അർജ്ജുനാഭിപ്രായത്തെ ഖണ്ഡിപ്പാൻ സത്തായ ബ്രഹ്മത്തിന്റെ നിത്യത്വത്തേയും അസത്തായ ശബ്ദാദിപ്രപഞ്ചത്തിന്റെ അനിത്യതയേയും വേർതിരിച്ച് കാട്ടിക്കൊടുക്കുന്നു. 'എടോ അർജ്ജുനാ! നേത്രാദിബാഹ്യേന്ദ്രിയങ്ങൾക്ക് വിഷയമായിരിക്കുന്ന ശബ്ദാദിപ്രപഞ്ചം ജാഗ്രദാവസ്ഥയിൽ ഉള്ളതുപോലെ സ്ഥൂലഭാവത്തിൽ സ്വപ്നാവസ്ഥയിൽ കാണപ്പെടുന്നില്ല സൂക്ഷ്മഭാവത്തിൽ കാണപ്പെടുന്നുണ്ട്. സുഷുപ്തികാലത്തിൽ ലേശവും കാണപ്പെടുന്നില്ല. അതിനാൽ ശബ്ദാദിസഹിതമായി കാണപ്പെടുന്ന ജഗത്ത് സത്യമല്ല. ഉള്ളതാണെന്നു പറയുവാൻ പാടുള്ളതല്ല. ത്രികാലത്തിലും ഏതൊന്നു വിളങ്ങുന്നില്ലയോ അതിനെ ഉള്ള വസ്തുവെന്നു പറയുവാൻ പാടില്ല. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്ന മൂന്നവസ്ഥകളിലും ഉള്ളതും ഇവയുടെ ആവിർഭാവത്തെയും തിരോഭാവത്തെയും അറിയുന്ന വസ്തുവുമായ ആത്മാവാകട്ടെ എപ്പോഴുമുള്ളതാണ്. ഒരു കാലത്തും ഇല്ലാതെയാകുന്നതല്ല. ഇതാണു സത്തിന്റെയും അസത്തിന്റെയും ശരിയായ ലക്ഷണം. ഈ നിശ്ചയം അനുസരിച്ച് ശബ്ദാദിസഹിതപ്രപഞ്ചം സത്യമല്ലെന്നു കണ്ടുകൊള്ളണം. ബുദ്ധിവൃത്തികൊണ്ടുള്ള ഈ കാഴ്ചയാണ് ശരിയായ ജ്ഞാനം. ഈ സത്യജ്ഞാനത്താൽ അസത്യമായ പ്രപഞ്ചപ്രീതിയുടെ ബാധയിൽ ഉൾപ്പെടാതെയിരിക്കേണ്ടതാണാവശ്യം. അപ്പോൾ പ്രപഞ്ചവിസ്മൃതിയും ബ്രഹ്മാനുസന്ധാനവും സാധിക്കും.

17. അവിനാശി തു തദ്വിദ്ധി
യേന സർവ്വമിദം തതം
വിനാശമവ്യയസ്യാസ്യ
ന കശ്ചിത് കർത്തുമർഹതി.

ഏതൊന്നിനാൽ ഇതെല്ലാം (പ്രപഞ്ചം മുഴുവനും) വ്യാപ്തമായിരിക്കുന്നുവോ, അത് അവിനാശിയാണ്, നാശരഹിതമാണ് എന്ന് അറിയുക. അവ്യയമായ, നാശമില്ലാത്ത അതിന്ന് വിനാശം വരുത്തുവാൻ ആർക്കും സാദ്ധ്യമല്ല.

മുമ്പേ പറഞ്ഞ സത്യവസ്തു (ബ്രഹ്മം) സാമാന്യം വിശേഷം എന്നു വിഭജിക്കപ്പെട്ടിരിക്കുന്ന വസ്തുക്കളിൽ ഉൾപ്പെടാത്തതായിരിക്കയാൽ എല്ലാവിധത്തിലും നാശരഹിതമാണെന്നു കാണിക്കുന്നു.

അജ്ഞാനം മൂലം ബാഹ്യേന്ദ്രിയങ്ങളാൽ പ്രത്യക്ഷമായി കാണപ്പെടുന്നതും സത്യവുമായിരിക്കുന്ന ഈ ജഗത്ത് ഏതൊരു അതിസൂക്ഷ്മമായ സത്യവസ്തുവിനാൽ വ്യാപിക്കപ്പെട്ടിരിക്കുന്നുവോ, ഏതൊരു സത്യവസ്തുവിനെ അറിയാത്തതിനാൽ ജഗത്താണെന്ന് സാമാന്യജനം വിചാരിക്കുന്നുവോ, മരുഭൂമിയിലെ സൂര്യരശ്മിയുടെ വ്യാപ്തി നിമിത്തം ഉത്ഭവിച്ച ജ്വാലയെ ജലമാണെന്ന് വിചാരിക്കുന്ന മൃഗങ്ങളെപ്പോലെ സൂക്ഷ്മവസ്തു കാണുവാനുള്ള ശക്തിയില്ലാത്തവർ ഏതൊരു സദ്വസ്തുവിനെ അസദ്വസ്തുവായിട്ടു കാണുന്നുവോ, ആ നാശരഹിതമായ ബ്രഹ്മത്തെ ഇല്ലാതാക്കുവാനോ ഇല്ലെന്നു വാദിക്കുവാനോ അർഹത (സാമർത്ഥ്യം അഥവാ ബുദ്ധിവികാസം) ഒരുവന്നുമില്ല. സാമാന്യമെന്നും വിശേഷമെന്നും വിഭജിക്കപ്പെട്ടിരിക്കുന്ന സർവ്വത്തിന്റേയും അധിഷ്ഠാനമായി നിത്യമായി വിളങ്ങുന്ന ആ ബ്രഹ്മം ഒന്നുമാത്രമല്ലാതെ വേറെ സത്യവസ്തുവില്ല.

18. അന്തവന്ത ഇമേ ദേഹാ
നിത്യസ്യോക്താഃ ശരീരിണഃ
അനാശിനോ/പ്രമേയസ്യ
തസ്മാദ് യുദ്ധ്യസ്വ ഭാരത!

നിത്യനും, അവിനാശിയും, അപ്രമേയനുമായ (അറിയുവാൻ കഴിയാത്തവനുമായ) ശരീരിക്കുള്ള (ആത്മാവിനുള്ള) ഈ ദേഹങ്ങളാണ് അന്തവത്തുക്കൾ (നശ്വരങ്ങൾ) എന്നു പറയപ്പെടുന്നത്. ശരീരം നശിക്കുന്നവയാണ്. അതുകൊണ്ട് ഭാരതാ (അർജ്ജുനാ!) യുദ്ധം ചെയ്യുക.

വാച്യാർത്ഥമായ ദേഹം മുതലായവ ജനിച്ച വസ്തുവാകയാൽ അതിന്നു നാശം നിശ്ചയമാണ്. അതുകൊണ്ട് ദേഹാദിപ്രപഞ്ചത്തെക്കുറിച്ചു ദുഃഖിപ്പാനവകാശമില്ല. ലക്ഷ്യാർത്ഥമായ ആത്മാവ് നിത്യനാകയാൽ അതിന്നു നാശമില്ലാത്തതിനാൽ അതിനെക്കുറിച്ചും ദുഃഖിക്കുന്നതിന്ന് അവകാശമില്ല എന്ന ഭഗവദുപദേശം കേട്ടിട്ട് സാമാന്യേന സ്വസ്ഥചിത്തനായ അർജ്ജുനനെ പ്രാകൃതമായ യുദ്ധത്തിൽ ഏർപ്പെടുവാൻ ഭഗവാൻ അനുവദിക്കുന്നു:

എടോ അർജ്ജുനാ! ആത്മാവിനേയും ആത്മാവല്ലാത്ത ദേഹാദികളേയും വേർതിരിച്ചറിയുവാൻ തക്ക ബുദ്ധിശാലിയായ നിനക്ക് പ്രത്യക്ഷാദിപ്രമാണങ്ങൾകൊണ്ടൊന്നും ആത്മാവിനെ നിശ്ചയിപ്പാൻ സാദ്ധ്യമല്ല. സ്വാനുഭവംകൊണ്ടുതന്നെ അറിയണം. ആത്മാവ് നിത്യനും നാശമില്ലാത്തവനുമാകുന്നു. ആ ഏകനായ ആത്മാവ് ഇവിടെ കാണപ്പെടുന്ന ഭീഷ്മദ്രോണാദി സകലശരീരങ്ങളിലും വ്യാപിച്ചിരിക്കയാൽ ശരീരങ്ങൾ ആത്മാവിന്റെ ഉപാധികളാകുന്നു. അവയ്ക്കെല്ലാം നാശവും ഉണ്ട്. വിളക്ക്, അതിൽ എണ്ണ, അതിൽ തിരി എന്നിവ ദീപമല്ല. ആ സാധനങ്ങൾ സ്വതേ പ്രകാശിക്കുന്നവയല്ല. ആ സാധനങ്ങളിൽ അഗ്നി വ്യാപിക്കുമ്പോൾ അവയും ചുറ്റുമുള്ള മറ്റു പദാർത്ഥങ്ങളും പ്രകാശിക്കുന്നു. അതുപോലെ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾ എല്ലാം ആത്മോപാധികളാണ്. അവയ്ക്കു നാശമുണ്ട്. അവയിൽ വ്യാപിച്ചിരിക്കുന്ന ദീപസ്ഥാനീയനായ ഏകാത്മാവിന്ന് നാശമില്ലെന്നു ധരിക്കുക. ഈ നിശ്ചയത്തോടുകൂടെ ഇപ്പോൾ നേരിട്ടിരിക്കുന്ന യുദ്ധകാര്യത്തിൽ ഏർപ്പെടുക. ക്ഷത്രിയനായ നിന്റെ ഉപജീവനവസ്തുവായ രാജ്യത്തെ അപഹരിക്കുന്നതിൽനിന്ന് അതിനെ നേടുവാൻ യുവാവായ നീ പരിശ്രമിക്കുന്നതിൽ യാതൊരു ദോഷവുമില്ല. യുദ്ധം ചെയ്തുകൊൾക എന്ന അനുവാദം മാത്രമാണ് ഭഗവാൻ ചെയ്തിരിക്കുന്നത്. യുദ്ധം കർത്തവ്യമാണെന്ന അർത്ഥത്തിലല്ല ഭഗവദ്വചനം എന്നുകൂടെ ധരിക്കേണ്ടതാണ്.

19. യ ഏനം വേത്തി ഹന്താരം
യശ്ചൈനം മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ
നായം ഹന്തി ന ഹന്യതേ.

ആര് ഇവനെ (ആത്മാവിനെ) ഹന്താവ് (കൊല്ലുന്നവൻ) എന്നു വിചാരിക്കുന്നു, ആര് ഇവനെ ഹതനെന്നും (കൊല്ലപ്പെട്ടവനെന്ന്) ഗണിക്കുന്നു, ആ രണ്ടുപേരും തത്ത്വം അറിയുന്നില്ല. ഈ ആത്മാവ് ഹനിക്കുന്നുമില്ല; ഹനിക്കപ്പെടുന്നുമില്ല, ആത്മാവ്

ആരേയും കൊല്ലുകയോ, ആരാലും കൊല്ലപ്പെടുകയോ ചെയ്യുന്നില്ല.

"നമ്മെ പാപം ബാധിക്കും. സംകരത്തിന്നിടവരുത്തുന്നതിനാൽ നരകപാതം കുലഘാതകന്മാർക്കു സംഭവിക്കും", "ഭീഷ്മനെ ഞാനെങ്ങനെ വധിക്കും!" എന്നിങ്ങനെ ആത്മാവ് പാപക്രിയ ചെയ്യുന്നു; അതിന്റെ ഫലം അനുഭവിക്കുന്നുവെന്ന ചിന്ത ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ടുണ്ടായതാണെന്ന് അർജ്ജുനനോട് ഭഗവാൻ ഉപദേശിക്കുന്നു; എടോ അർജ്ജുനാ! ഏതൊരുവൻ ആത്മാവിനെ ഹനനക്രിയയുടെ കർത്താവാണെന്നും ഹനനക്രിയയെ അനുഭവിക്കുന്ന കർമ്മമാണെന്നും വിചാരിക്കുന്നുവോ, അവർ രണ്ടുപേരും ആത്മസ്വരൂപം അറിയാത്തവരാകുന്നു. എന്തുകൊണ്ടെന്നാൽ അഹം പ്രത്യയാലംബഭൂതനായി സർവ്വശരീരത്തിലും വിളങ്ങുന്ന ആത്മാവ് വധിക്കുക എന്ന ക്രിയ നടത്തുന്ന കർത്താവോ ആ ക്രിയയെ അനുഭവിക്കുന്ന ഭോക്താവോ അല്ല.

20. ന ജായതേ മ്രിയതേ വാ കദാചി-

ന്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ

അജോ നിത്യഃ ശാശ്വതോഽയം പുരാണോ

ന ഹന്യതേ ഹന്യമാനേ ശരീരേ.

ഇവൻ ഒരിക്കലും ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല. ജനിച്ചിട്ട് വീണ്ടും ജനിക്കാതിരിക്കുന്നുമില്ല. അജനും (ജനനരഹിതനും) നിത്യനും ശാശ്വതനും പുരാണനുമായ ഇവൻ ശരീരം ഹതമാകുമ്പോൾ ഹനിക്കപ്പെടുന്നുമില്ല.

ആത്മാവ് ഒരുകാലത്ത് ഇല്ലാത്തതായിരുന്നിട്ട് പിന്നെ ഉണ്ടാകുന്ന ഒന്നല്ല. അങ്ങനെയുള്ള വസ്തുക്കളെക്കുറിച്ചാണ് ജനിച്ചുവെന്നുള്ള വ്യവഹാരം. ആത്മാവ് അങ്ങനെയുള്ള വസ്തു അല്ലാത്തതിനാൽ ജനനം എന്ന ആദ്യത്തെ വികാരം ആത്മാവിന്നില്ല. ഒരു കാലത്ത് ഉണ്ടായിരുന്നിട്ട് പിന്നെ ഇല്ലാതാകുന്ന വസ്തുക്കളെക്കുറിച്ചാണ് മരിച്ചു-നശിച്ചു-എന്നുള്ള വ്യവഹാരം. ആത്മാവങ്ങനെ ഒരിക്കൽ ഉണ്ടായിട്ട് പിന്നെ ഇല്ലാതെയാകുന്ന വസ്തുവല്ലാത്തതിനാൽ മരണവും ആത്മാവിന്നില്ല. അതിനാൽ ആദ്യന്തങ്ങളായ ജനനം, മരണം എന്ന രണ്ടു വികാരങ്ങളും ആത്മാവിന്നില്ല എന്നത് നിശ്ചയമാകുന്നു. ഒരിക്കൽ ഇല്ലാതിരുന്നിട്ട് പിന്നെ ഉണ്ടാകുന്ന ഒന്നല്ല ആത്മാവ് എന്നത് ജനനസ്വഭാവത്തേയും, ഒരിക്കൽ ഉണ്ടായിരുന്നിട്ട് പിന്നെ ഇല്ലാതാകുന്നില്ല എന്നത് മരണസ്വഭാവത്തേയും വിവരിച്ച വാക്യങ്ങളാകുന്നു. ഈ രണ്ടുവികാരങ്ങളും ആത്മാവിന്നില്ലാത്തതുകൊണ്ട് 'അജനും നിത്യനുമാകുന്നു'വെന്ന വാക്യം ഉപസംഹാരമാകുന്നു. ആദ്യന്തങ്ങളായ രണ്ടുവികാരങ്ങളില്ലെന്നു കാണിച്ചതിനാൽ മദ്ധ്യത്തിലുള്ള വികാരങ്ങളും ഇല്ലെന്നു വരുന്നു. എങ്കിലും ഗമനാഗമനാദി മറ്റു വികാരങ്ങളില്ലെന്നു കാണിക്കുവാൻ വൃദ്ധിക്ഷയങ്ങളുമില്ലെന്ന് ഭഗവാൻ പറയുന്നു: ശാശ്വതനാകുന്നു ആത്മാവ്. കൂടസ്ഥനും നിത്യനുമാകയാൽ സ്വരൂപം നിമിത്തമോ ഗുണസംബന്ധം നിമിത്തമോ ആത്മാവിന്ന് ക്ഷയമുണ്ടാകാനവകാശമില്ല. ക്ഷയമില്ലെങ്കിൽ വേണ്ട. വൃദ്ധിയുണ്ടോ എന്നാണെങ്കിൽ, അതുമില്ല എന്നു കാണിപ്പാനാണ് 'പുരാണഃ' എന്ന വിശേഷണം. അന്നും ഇന്നും നൂതനനാകുന്നു; ഏകസ്വരൂപമുള്ളവനാകുന്നു. ഏതൊന്നിന് പുതിയ ഒരവസ്ഥയുണ്ടാകുന്നുവോ അതിന്ന് വൃദ്ധിയുണ്ടെന്നു പറയാം. ആത്മാവ് എന്നെന്നും ഏകസ്വരൂപനാകയാൽ വൃദ്ധിയുമില്ല. അതിനാൽ സർവ്വ വികാരങ്ങളേയും അതിക്രമിച്ചിരിക്കുന്ന ആത്മാവിനെ ഈ ശരീരത്തെ ഹനിക്കുന്ന സമയത്തും ആർക്കും ഹനിക്കുവാൻ കഴികയില്ല. ഇപ്രകാരം ആത്മാവ് സർവ്വവികാരാതീതനാണെന്നു വ്യക്തമാക്കിയിരിക്കുന്നു.

21. വേദാവിനാശിനം നിത്യം

യ ഏനമജമവ്യയം

കഥം സ പുരുഷഃ പാർത്ഥ!

കം ഘാതയതി ഹന്തി കം.

ഹേ പാർത്ഥാ! ഇവൻ അവിനാശിയും നിത്യനും അജനും അവ്യയനും ആണെന്നറിയുന്ന പുരുഷൻ ആരെ എങ്ങനെ കൊല്ലിക്കുന്നു. ആരെ എങ്ങനെ കൊല്ലുന്നു? കൊല്ലിക്കുന്നു, കൊല്ലുന്നു എന്നീവക വ്യത്യാസങ്ങൾ അവന്ന് എങ്ങനെയുണ്ടാകും?

മേൽക്കാണിച്ച ആറുവിധം വികാരങ്ങളില്ലാത്ത ആത്മാവ് ജനിക്കാത്തവനും മാറ്റം വരാത്തവനും നശിക്കാത്തവനും ആകുന്നുവെന്ന് ഏതൊരുവൻ അറിയുന്നുവോ ആ പുരുഷൻ ആരെ വധിപ്പിക്കും? ഏതു വിധത്തിൽ ഏതൊരായുധംകൊണ്ട് വധിക്കുകയോ വധിപ്പിക്കുകയോ ചെയ്യും? ഹനിക്കാൻ വിഷയമോ ആയുധമോ ഹനിപ്പിക്കുവാൻ ഇതരനോ ഇല്ലാത്തതിനാൽ ഹനിക്കുന്നവൻ നീ; നിന്നെക്കൊണ്ട് ഹനിപ്പിക്കുന്നവൻ ഞാൻ; ഗാണ്ഡീവം ഹനിപ്പാനുള്ള ആയുധം; എന്നിങ്ങനെയുള്ള നിന്റെ വിചാരം ഭ്രമം മാത്രമാണെന്ന് ധരിക്കണമെന്നു സാരം.

22. വാസാംസി ജീർണ്ണാനി യഥാ വിഹായ

നവാനി ഗൃഹ്ണാതി നരോഽപരാണി

തഥാ ശരീരാണി വിഹായ ജീർണ്ണാ-

ന്യന്യാനി സംയാതി നവാനി ദേഹീ

ജീർണ്ണങ്ങളായ (പഴയ) വസ്ത്രങ്ങൾ ഉപേക്ഷിച്ച് മനുഷ്യൻ നവങ്ങളായ (പുതിയ) മറ്റു വസ്ത്രങ്ങൾ ഗ്രഹിക്കുന്നത് എങ്ങനെയോ, അതുപോലെ ജീർണ്ണങ്ങളായ ശരീരങ്ങൾ ഉപേക്ഷിച്ച് മറ്റു പുതിയ ശരീരങ്ങളെ ദേഹി (ദേഹധാരിയായ ആത്മാവ്) സ്വീകരിക്കുന്നു.

സ്വതവേ ആത്മാവിന്നു വികാരങ്ങളൊന്നുമില്ലെങ്കിലും ആദ്യം സ്വീകരിച്ച ശരീരത്തെ ഉപേക്ഷിക്കുകയും മറ്റൊരു ശരീരത്തെ പരിഗ്രഹിക്കുകയും ചെയ്യുമ്പോൾ വികാരമുണ്ടാകാനവകാശമുള്ളതുകൊണ്ട് എപ്പോഴും നിർവ്വികാരൻ എന്നു വരുന്നതെങ്ങനെ എന്നുള്ള സംശയം തീർക്കുവാൻ പ്രത്യക്ഷമായ ഉദാഹരണം കാണിക്കുന്നു. ദേഹം ആത്മാവിന്റെ ഉപാധിമാത്രമാണ്. ഒരു മനുഷ്യനും അയാളുടെ വസ്ത്രവും എന്നപോലെയുള്ള സംബന്ധമേ രണ്ടിനും തമ്മിലുള്ളു. ഉടുക്കാൻ കൊള്ളരുതാതെയായാൽ ആ മനുഷ്യൻ ആ പഴയ വസ്ത്രങ്ങളെ ഉപേക്ഷിച്ച് പുതിയ വസ്ത്രങ്ങളെ ധരിക്കുമ്പോൾ അയാൾക്ക് ഏതുവിധം ഒരു മാറ്റവും ഇല്ലയോ, അതുപോലെതന്നെ ജീവൻ ജീർണ്ണശരീരങ്ങളെ ഉപേക്ഷിച്ച് പുതിയ ശരീരങ്ങളെ ധരിക്കുമ്പോൾ നിർവ്വികാരനായിത്തന്നെയിരിക്കുന്നു. പഴമയും പുതുമയും വസ്ത്രങ്ങൾക്കുമാത്രം എന്നപോലെ ശരീരങ്ങൾക്കു മാത്രമേ വികാരങ്ങളുണ്ടാകുന്നുള്ളു. ഒരു വിധത്തിൽ നോക്കുമ്പോൾ അതു സന്തോഷിക്കത്തക്കതല്ലയോ? പ്രവൃത്തിക്ക് കൊള്ളരുതാത്ത ദേഹം കൊണ്ടെന്തുപയോഗം? അപൂർണ്ണതയിൽ എത്തുവാൻ സഹായിക്കുന്നതായ ഒരു പുതിയ ശരീരം സിദ്ധിക്കുന്നത് ലാഭവും സന്തോഷാവഹവും അല്ലയോ? പഴയ വസ്ത്രം ഉപേക്ഷിച്ച് കോടിവസ്ത്രം ധരിക്കുന്ന ആൾ സന്തോഷിക്കുന്നത് നിത്യാനുഭവമാണല്ലോ. അതിനാൽ അർജ്ജുനാ! ശരീരമാറ്റത്തിൽ ആത്മാവ് മാറിപ്പോകുന്നുവെന്ന് വിചാരിച്ചു നീ ഖേദിക്കേണ്ട.

23. നൈനം ഛിന്ദന്തി ശസ്ത്രാണി

നൈനം ദഹതി പാവകഃ

ന ചൈനം ക്ലേദയന്ത്യാപോ

ന ശോഷയതി മാരുതഃ

ഇവനെ ശസ്ത്രങ്ങൾ (ആയുധങ്ങൾ) ഛേദിക്കുന്നില്ല. ഇവനെ പാവകൻ (അഗ്നി) ദഹിപ്പിക്കുന്നില്ല. ഇവനെ ജലം ആർദ്രമാക്കുന്നില്ല. മാരുതൻ ശോഷിപ്പിക്കുന്നുമില്ല.

കുടത്തിന്ന് നാശം സംഭവിക്കുമ്പോൾ അതിലെ ജലത്തിൽ കാണപ്പെടുന്ന പ്രതിബിംബത്തിനെന്നപോലെ അന്തഃകരണപ്രതിബിംബത്തിന്നു നാശം സംഭവിക്കുന്നതിനാൽ ആത്മാവിന്നും

നാശം ഭവിക്കയില്ലയോ എന്ന് ശങ്കിക്കേണ്ട. ആ കുടത്തിൽ കാണുന്ന ആകാശപ്രതിബിംബം കാണപ്പെടുന്നില്ലെന്നു മാത്ര മല്ലാതെ കുടത്തിന്റെ അകത്തുള്ള യഥാർത്ഥാകാശം നശിക്കു ന്നില്ലല്ലോ. അതുപോലെ സത്യജ്ഞാനാനന്ദസ്വരൂപനായ ആത്മാവിന്നും നാശമില്ലെന്ന് സൂക്ഷ്മദൃഷ്ട്യാ കണ്ടുകൊള്ളുക എന്നുപദേശിക്കുന്നു. പൃഥിവീവികാരങ്ങളായ യാതൊരായുധ ങ്ങൾക്കും ആത്മാവിനെ മുറിച്ചുകളയുവാനോ, അഗ്നിക്കു ദഹി പ്പിക്കുവാനോ, ജലത്തിന്ന് അലിയിപ്പിക്കുവാനോ, കാറ്റിന്ന് ശോഷിപ്പിക്കുവാനോ സാദ്ധ്യമല്ല. ദേഹത്തെ മാത്രമല്ലാതെ ആത്മാവിനെ നശിപ്പിക്കുവാൻ ഭൂതവികാരങ്ങളായ ശസ്ത്രാദി കൾക്കു കഴിയുകയില്ല. ജരാരോഗാദികളായ ഭൗതികങ്ങളോ ദൈവികങ്ങളോ ആയ ഉപദ്രവങ്ങൾ ദേഹത്തെ മാത്രമല്ലാതെ ഞാനെന്ന ജ്ഞാനത്തിന്നാലംബമായിരിക്കുന്ന ആത്മാവിനെ ബാധിക്കുന്നില്ല. ആത്മാവ് ദേഹത്തിൽനിന്നു ഭിന്നനാണെന്ന് ധരിച്ചുകൊള്ളുക. ജരാരോഗനാശാദികൾ നേരിടുമ്പോൾ ബ്രഹ്മ ജ്ഞാനി നിർവ്വികാരനും ബാധയറ്റവനുമായിത്തന്നെയിരിക്കണം എന്നു സാരം.

24. അച്ഛേദ്യോ/യമദാഹ്യോ/യ-
മക്ലേദ്യോ/ശോഷ്യ ഏവ ച
നിത്യഃ സർവ്വഗതഃ സ്ഥാണു-
രചലോ/യം സനാതനഃ

എന്തുകൊണ്ടാണെന്ന് പറയാം: ഇവൻ അച്ഛേദ്യനാണ്, അദാഹ്യനാണ്, അക്ലേദ്യനും (ആർദ്രമാക്കപ്പെടുവാൻ കഴിയാ ത്തവനും) അശോഷ്യനും ആകുന്നു. നിത്യനും, സർവ്വഗതനും, സ്ഥാണുവും (സ്ഥിരസ്വഭാവനും) അചഞ്ചലനും സനാതനനു മാണ് ഇവൻ.

ദേഹത്തിൽനിന്ന് വിഭിന്നമാണ് ആത്മാവെന്ന് 'വാസാം സി ജീർണ്ണാനി' എന്ന പദ്യത്തിൽ സ്പഷ്ടമാക്കിയതിന്റെ ഫലം എന്താണെന്നു വ്യക്തമാക്കുന്നു. അനാദിയായതുകൊണ്ടുതന്നെ യാതൊരു കാരണത്തിൽനിന്നും ഉത്ഭവിച്ച വസ്തുവല്ല. അതി നാൽ എന്നെന്നും ഉള്ളവൻ, എങ്ങും നിറഞ്ഞ പരിപൂർണ്ണൻ, സ്ഥിരസ്വഭാവൻ ആകുന്നു ആത്മാവെന്നു വിദ്വാന്മാർ അനുഭവി ച്ചറിയുന്നതുകൊണ്ട് ഛേദിക്കുവാൻ ശസ്ത്രങ്ങൾക്കോ, ദഹിപ്പി ക്കുവാൻ അഗ്നിക്കോ, ക്ലേശിപ്പിക്കുവാൻ ജലത്തിന്നോ, ശോഷി പ്പിക്കുവാൻ കാറ്റിന്നോ കഴിയുകയില്ലെന്നു ധരിച്ചുകൊള്ളുക.

25. അവ്യക്തോ/യമചിന്ത്യോ/യ-
മവികാര്യോ/യമുച്യതേ
തസ്മാദേവം വിദിത്വൈനം
നാനുശോചിതുമർഹസി.

ഇവൻ അവ്യക്തനാണ് (ഇന്ദ്രിയങ്ങൾക്ക് അഗോചരനാണ്) ഇവൻ അചിന്ത്യനും (മനസ്സിന്ന് അഗോചരനും) അവികാര്യനു മാണ് എന്നു പറയപ്പെടുന്നു. അതുകൊണ്ട് ഇപ്രകാരമുള്ളവ നാണ് ഇവൻ (ആത്മാവ്) എന്നു മനസ്സിലാക്കി, നീ അനുശോ ചിക്കാതിരിക്കുക.

ശസ്ത്രാദികൾക്ക് ആത്മാവിനെ നശിപ്പിക്കുവാൻ കഴിയു ന്നതല്ലെന്നുറപ്പിച്ചിട്ടുണ്ട്. എന്നാൽ സൂക്ഷ്മശരീരത്തേയും കാര ണശരീരത്തേയും ശസ്ത്രാദികൾ ഖണ്ഡിക്കാത്തതുകൊണ്ട് ആ ശരീരദ്വയം ആത്മാവായിരിക്കാം എന്ന് ശങ്കിച്ചേക്കാം എന്നു വിചാരിച്ച് ഭഗവാൻ ആ ശങ്കയെ ദൂരീകരിക്കുവാൻ ഉപദേശിക്കു ന്നു. ഞാനെന്നും എന്റേതെന്നുമുള്ള ഭാവങ്ങളാൽ വ്യക്തമാ കുന്ന ലിംഗശരീരത്തേയും കാണുന്ന ആത്മാവ് ആ ശരീരമല്ലാ ത്തതിനാൽ അതിൽനിന്ന് ഭിന്നനാകുന്നു. കാണുന്നവൻ കാണ പ്പെടുന്ന വസ്തുവല്ല എന്നതു വ്യക്തമാണല്ലോ. കുടത്തെ കാണുന്ന പുരുഷൻ കുടംതന്നെയാണ് താനെന്നു വിചാരി ക്കുമോ? ഒരിക്കലുമില്ല. കഷ്ടം നേരിടുമ്പോൾ മനുഷ്യൻ അതിന്നു കാരണമായ അദൃഷ്ടം, പൂർവ്വജന്മകൃതദുരിതം ഉണ്ടെ ന്നൂഹിക്കുന്നുണ്ടല്ലോ. അതുപോലെ ശോകം, മോഹം മുതലാ യതിന്നു കാരണം അറിവില്ലായ്മതന്നെയാണെന്ന് ഊഹിച്ചറി യാം. അതുകൊണ്ട് അജ്ഞാനം ചിന്തയ്ക്കു വിഷയമാകുന്നു. അജ്ഞാനം തന്നെയാണ് കാരണശരീരം. എന്റെ സ്വരൂപത്തെ ഞാനറിയുന്നില്ല. അതിനാൽ ഞാൻ അജ്ഞനാണ് എന്ന് അജ്ഞാനത്തേയും, ആർ അറിയുന്നുവോ ആ ആത്മാവ് ചിന്തയ്ക്കു വിഷയമല്ല; അതിനാൽ ആത്മാവ് അചിന്ത്യനുമാകു ന്നു. അവയവഹീനനാകയാൽ ആത്മാവിന്ന് ഒരുവിധത്തിലും വികാരവുമില്ല. ഇങ്ങനെയിരിക്കുന്ന ആത്മാവുതന്നെയാണ് നീ എന്നറിയണം. അങ്ങനെ ആത്മസ്വരൂപത്തെ അറിഞ്ഞിട്ട് ഞാൻ ഇവരെ കൊല്ലുന്നവൻ, ഇവർ എന്നാൽ കൊല്ലപ്പെടുന്നവർ എന്ന വിചാരത്താൽ നേരിട്ടിരിക്കുന്ന ദുഃഖത്തെ തരണംചെയ്യുവാൻ നീ യോഗ്യനാകുന്നു. ആത്മസ്വരൂപത്തെ അറിഞ്ഞവന്നുമാത്രമേ സർവ്വ ദുഃഖങ്ങളിൽനിന്നും മോചനമുണ്ടാവുകയുള്ളു എന്നുറ പ്പിച്ചു പറയുന്നു.

26. അഥ ചൈനം നിത്യജാതം
നിത്യം വാ മന്യസേ മൃതം
തഥാപി ത്വം മഹാബാഹോ!
നൈവം ശോചിതുമർഹസി

ഹേ മഹാബാഹോ! ഇവൻ നിത്യം ജനിക്കുകയും നിത്യം മരിക്കുകയും ചെയ്യുന്നവനാണ് എന്നു നീ വിചാരിക്കുന്നുവെ ങ്കിൽ പിന്നെ ഇവനെക്കുറിച്ച് ശോചിക്കേണ്ട കാര്യമില്ലല്ലോ.

നിശ്ശേഷം സംസാരഭ്രമത്തെ നശിപ്പിക്കുവാൻ സമർത്ഥമായ ആത്മസ്വരൂപസത്യസ്ഥിതിയെ ഭഗവാൻ മുകളിൽ വിവരിച്ചവി ധത്തിൽ അർജ്ജുനന്ന് ഉപദേശിച്ചു. ഈ യഥാർത്ഥജ്ഞാനം ആത്മപ്രസാദംകൊണ്ടല്ലാതെ ഒരുവന്നുണ്ടാകയില്ല. അർജ്ജു നന്ന് ആ ആത്മപ്രസാദം ഉദിച്ചിട്ടില്ല എന്നുകണ്ട ഭഗവാൻ മറ്റൊ രുവിധത്തിൽ അർജ്ജുനന്റെ ദുഃഖത്തെത്തീർക്കുവാൻ ഉദ്ദേശി ച്ചുകൊണ്ടു പറയുന്നു. ഹേ, മഹാബാഹോ! ഒരുപക്ഷേ, ഈ ആത്മാവ് ദേഹം ഉണ്ടാകുമ്പോഴെല്ലാം ജനിക്കുകയും, ദേഹം നശിക്കുമ്പോഴെല്ലാം മരിക്കുകയും ചെയ്യുന്നുവെന്നാണ് നിന്റെ വിചാരമെങ്കിൽ ആ പക്ഷത്തിലും 'ഈ ധാർത്തരാഷ്ട്രാദികളെ വധിക്കുവാൻ നമ്മൾ അർഹന്മാരല്ല' എന്നു നീ മുമ്പേ പറഞ്ഞമ ട്ടിൽ ആത്മാവിനെക്കുറിച്ചു ദുഃഖിക്കുവാൻ അവകാശമില്ല.

27. ജാതസ്യ ഹി ധ്രുവോ മൃത്യുഃ
ധ്രുവം ജന്മ മൃതസ്യ ച
തസ്മാദപരിഹാര്യേ/ർത്ഥേ
ന ത്വം ശോചിതുമർഹസി.

എന്തുകൊണ്ടാണെന്നു പറയാം. ജനിച്ചവന്ന് മരണം നിശ്ച യമാണ്, മരിച്ചവന്ന് ജനനവും നിശ്ചയം തന്നെ. അതിനാൽ അപ രിഹാര്യമായ ഈ വിഷയത്തിൽ ദുഃഖിച്ചിട്ടാവശ്യമില്ല. അനർഹ മാണ് നിന്റെ താപം. മുൻപറഞ്ഞ അഭിപ്രായത്തിൽ ദുഃഖത്തിന്നു കാരണമില്ലെന്ന് ഉറപ്പിക്കുന്നു. ജനിച്ചവന്ന് മരണവും മരിച്ചവന്ന് ജനനവും നിശ്ചയമാണല്ലോ. രാത്രിയും പകലുമെന്നപോലെ തുടർച്ചയായി വന്നുകൊണ്ടിരിക്കുന്ന ഈ നിയമത്തെത്തടുക്കു വാൻ ആർക്കും സാധിക്കയുമില്ലെന്നിരിക്കേ ഈ കാര്യത്തിൽ നീയെന്തിനു ഖേദിക്കുന്നു?

28. അവ്യക്താദീനി ഭൂതാനി
വ്യക്തമദ്ധ്യാനി ഭാരത!
അവ്യക്തനിധനാന്യേവ
തത്ര കാ പരിദേവനാ.

ഈ ഭൂതങ്ങളുടെയെല്ലാം ആദി (ജനനത്തിന്ന് മുമ്പുള്ള ഭാവം) അവ്യക്തവും മദ്ധ്യം (മരണംവരെയുള്ള ഭാവം) വ്യക്തവും അവസാനം (മരണാനന്തരമുള്ള ഭാവം) അവ്യക്ത വുമാകുന്നു. ഹേ ഭാരതാ! ഇതിൽ എന്തിന്നു വിലപിക്കുന്നു?

ഭീഷ്മൻ മുതലായ ശബ്ദങ്ങൾകൊണ്ട് അറിയപ്പെടുന്ന ദേഹങ്ങൾ മായാകാര്യമാകയാൽ അസത്താകയാൽ, അവർ

തന്റെ സംബന്ധികളാണെന്ന വിചാരത്താൽ ഒരുകാലത്തും ദുഃഖിക്കുന്നത് യോഗ്യമല്ലെന്നുപദേശിക്കുന്നു. നാമരൂപഗുണാദികളാൽ വ്യക്തമല്ലാതിരിക്കുന്ന മായയിൽനിന്ന് ഭൂതങ്ങളുണ്ടാകുന്നു. മദ്ധ്യത്തിൽ അവയ്ക്ക് സ്വരൂപമുണ്ടെന്നു തോന്നും. അവസാനത്തിൽ മായയിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ഇത് സ്വപ്നമെന്നപോലെ മിത്ഥ്യയാണെന്നറിയാവുന്ന പുരുഷന്ന് ദുഃഖത്തിന്നെന്താണവകാശം? മായയ്ക്കും തജ്ജന്യമായ സർവ്വത്തിന്നും അധിഷ്ഠാനമായ വസ്തുവിനെ അറിയാത്തതുകൊണ്ടു മാത്രമാണ് ഈ ഭ്രമം. അധിഷ്ഠാനം അറിയപ്പെടുമ്പോൾ ഭ്രമവും നശിക്കുമെന്നു സാരം.

29. ആശ്ചര്യവത് പശ്യതി കശ്ചിദേന-

മാശ്ചര്യവദ് വദതി തഥൈവ ചാന്യഃ

ആശ്ചര്യവച്ചൈനമന്യഃ ശൃണോതി

ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത്.

ആശ്ചര്യവസ്തു എന്നപോലെ ഒരാൾ ഇവനെ നോക്കുന്നു. അതുപോലെ ആശ്ചര്യവസ്തു എന്നവണ്ണം മറ്റൊരാൾ ഇവനെപ്പറ്റി പറയുന്നു. ആശ്ചര്യവസ്തു എന്നപോലെതന്നെ വേറൊരാൾ ഇവനെപ്പറ്റി കേൾക്കുകയും ചെയ്യുന്നു. ഈ പറയപ്പെട്ടവരിൽ ഇവനെപ്പറ്റി (വേണ്ടവണ്ണം) ആരുംതന്നെ അറിയുന്നവരല്ല.

വളരെപ്പേർ ആത്മതത്ത്വത്തെ കേൾക്കുന്നു. മനനവും ചെയ്യുന്നു. എന്നാലും ശരിയായ ജ്ഞാനം ഒരാൾക്കും ഉണ്ടായതായിക്കാണാത്തതിനെന്താണു കാരണം? എന്നാൽ ഈശ്വരനായ എന്റേയും, ശ്രുതികളുടേയും, ആചാര്യന്റേയും അനുഗ്രഹമില്ലാതെ ആത്മജ്ഞാനം ഉണ്ടാകയില്ലെന്ന് സൂചിപ്പിച്ചുംകൊണ്ട് അറിയുവാനും, കേൾക്കുവാനും, പറയുവാനും ആഗ്രഹവും അർഹതയും തികഞ്ഞവർ വളരെ ദുർല്ലഭമാണെന്ന് ഭഗവാൻ അരുളിച്ചെയ്യുന്നു. അനേകംകോടി മനുഷ്യരിൽ ഒരുവൻ എന്റെ പ്രസാദത്തിന്ന് പാത്രീഭൂതനാകുമ്പോൾ ആത്മാവിനെ സാക്ഷാത്തായറിയുവാൻ ആഗ്രഹിക്കും. ആ വിധം ആഗ്രഹിക്കുന്നവൻ ആശ്ചര്യഭൂതൻതന്നെ, ദുർല്ലഭംതന്നെ എന്നു സാരം. അതുപോലെ വൈരാഗ്യാദിസാധനപൂർത്തിയോടുകൂടെ ആത്മസ്വരൂപത്തെ കേൾക്കുവാനാഗ്രഹിക്കുന്നവനും അതിദുർല്ലഭതന്നെ. അതേ വിധംതന്നെ ആത്മാവിനെക്കുറിച്ചു പറയുവാൻ യോഗ്യതയുള്ള ആചാര്യനും എത്രയോ ദുർല്ലഭമാകുന്നു. അതുകൊണ്ട് ഇക്കാണപ്പെടുന്ന ലോകവും, ഞാനും, സർവ്വവും ബ്രഹ്മം മാത്രമാകുന്നു. അതിൽനിന്ന് അന്യമായിട്ടൊന്നുമില്ലെന്നുള്ള ദൃഢബോധം സിദ്ധിച്ചവർ വളരെ കുറച്ചുമാത്രം.

30. ദേഹീ നിത്യമവധ്യോഽയം

ദേഹേ സർവ്വസ്യ ഭാരത!

തസ്മാത് സർവ്വാണി ഭൂതാനി

ന ത്വം ശോചിതുമർഹസി.

ഹേ ഭാരതാ! സർവ്വഭൂതങ്ങളുടേയും ദേഹത്തിൽ വസിക്കുന്ന ഈ ദേഹി ഒരു കാലത്തും വധ്യനല്ല. (വധിക്കപ്പെടാൻ കഴിയുന്നവനല്ല.) അതുകൊണ്ട് ഭൂതങ്ങളൊന്നിനെപ്പറ്റിയും നീ ശോചിക്കേണ്ട കാര്യമില്ല.

'അവ്യക്താദീനി' എന്ന പദ്യത്താൽ ഭീഷ്മാദി ശബ്ദാർത്ഥമായ ദേഹത്തെക്കുറിച്ച് ദുഃഖിപ്പാനവകാശമില്ലെന്ന് ഉപദേശിച്ചതിന്നു ശേഷം ലക്ഷ്യാർത്ഥമായ ആത്മാവിനെക്കുറിച്ചും ദുഃഖിപ്പാനവകാശമില്ലെന്ന് ഇതുവരെ പറഞ്ഞ സംഗതിയെ ഉപസംഹരിക്കുന്നു. അല്ലയോ ബുദ്ധിശാലിയായ അർജ്ജുനാ! ദേഹത്തിൽ ബന്ധപ്പെടാതെ ജ്ഞാനസ്വരൂപനായി വിളങ്ങുന്ന ഈ ആത്മാവ് ദേഹം വധിക്കപ്പെട്ടാലും വധ്യനല്ല. അതുകൊണ്ട് ഭീഷ്മാദികളായ യാതൊരുത്തരെക്കുറിച്ചും ദുഃഖിപ്പാനവകാശമില്ലെന്നു സാരം.

31. സ്വധർമ്മമപി ചാവേക്ഷ്യ

ന വികമ്പിതുമർഹസി

ധർമ്മ്യാദ്ധി യുദ്ധാത്ശ്രേയോഽന്യത്

ക്ഷത്രിയസ്യ ന വിദ്യതേ.

സ്വധർമ്മത്തെക്കുറിച്ചു ചിന്തിച്ചാലും നീ കുലുങ്ങേണ്ട ആവശ്യമില്ല. എന്തെന്നാൽ ക്ഷത്രിയന്ന് ധർമ്മ്യമായ യുദ്ധത്തേക്കാൾ ശ്രേയസ്കരമായി മറ്റൊന്നും ഇല്ല.

പ്രകൃതത്തിന്ന് ഇവിടെ അല്പം മാറ്റമുണ്ട്. ആത്മാവ് നാശരഹിതനും അസംഗനുമാണെന്നനുഭവിച്ചറിഞ്ഞവന്നു പിന്നെ ചെയ്യേണ്ടതായ കർമ്മം ഒന്നുമില്ല. അർജ്ജുനൻ ആ നിലയിൽ എത്തിയിട്ടില്ലെന്നറിഞ്ഞ ഭഗവാൻ അന്തഃകരണശുദ്ധിക്കായി സ്വധർമ്മം അനുഷ്ഠിക്കേണ്ടതാണെന്ന് ഉപദേശിക്കുന്നു. ഹേ അർജ്ജുനാ! പ്രജാപരിപാലനംചെയ്യാൻ അർഹനായ ക്ഷത്രിയന്ന് യുദ്ധം സ്വധർമ്മമാണെന്നു നീ ധരിക്കണം. ധർമ്മമായ ആ യുദ്ധത്തിൽ നിന്നു പിൻമാറുന്നത് ഉചിതമല്ല. യാഗത്തിൽ പശ്വാലംഭനം ഹിംസയല്ല! അതുപോലെതന്നെ ക്ഷത്രിയന്ന് പ്രജാസംരക്ഷണത്തിന്നായി ചെയ്യുന്ന യുദ്ധത്തിൽ ശോകമോഹാദികൾ ഉണ്ടാകുവാൻ പാടില്ല. യുദ്ധത്തിൽ ചെയ്യുന്ന ഹിംസ, ഹിംസയല്ലെന്നു സാരം. അതുകൊണ്ട് ക്ഷത്രിയന്ന് യുദ്ധത്തേക്കാൾ ശ്രേഷ്ഠമായ ശ്രേയസ്സാധനം വേറെയില്ലെന്നു ധരിക്കേണ്ടതാണ്. യുദ്ധംനിമിത്തം സിദ്ധിക്കുന്ന ധനംകൊണ്ട് യാഗം, ദാനം, വ്രതാനുഷ്ഠാനം എന്നിവ ചെയ്യാം. അതുകൊണ്ട് ചിത്തശുദ്ധിയും, തന്നിമിത്തം ആത്മജ്ഞാനവും, അതുവഴി മോക്ഷവും സാധിക്കാം. അതുകൊണ്ട് പരമ്പരയാ യുദ്ധം ക്ഷത്രിയന്നു ജ്ഞാനസാധനമാകുന്നു.

32. യദൃച്ഛയാ ചോപപന്നം

സ്വർഗ്ഗദ്വാരമപാവൃതം

സുഖിനഃ ക്ഷത്രിയാഃ പാർത്ഥ!

ലഭന്തേ യുദ്ധമീദൃശം.

ഹേ പാർത്ഥാ! യദൃച്ഛയാ അടുക്കെ തുറന്നുകിട്ടുന്ന സ്വർഗ്ഗവാതിലായ ഇത്തരം യുദ്ധം ഭാഗ്യവാന്മാരായ ക്ഷത്രിയർക്കു മാത്രമേ ലഭിക്കയുള്ളു.

പോരിൽ ജയം ശ്രേയസ്സിന്നു കാരണമാണ്. മരിച്ചാലോ എന്തു ഫലം എന്നു ശങ്കിക്കുന്നുവെങ്കിൽ പറയാം. അല്ലയോ അർജ്ജുനാ! സ്വയമേവ വന്നുചേർന്നതും സ്വർഗ്ഗത്തിലേക്കു പ്രവേശിക്കുവാനുള്ള മാർഗ്ഗവുമായ ഈമാതിരി യുദ്ധം പുണ്യവാന്മാരായ ക്ഷത്രിയന്മാർക്കു മാത്രമേ കിട്ടുകയുള്ളു. യുദ്ധത്തിൽ മരിച്ചവന്നു സ്വർഗ്ഗലോകം ലഭിക്കും എന്നു സ്മൃതിയുള്ളതിനാൽ മരിച്ചാലും ജയിച്ചാലും ലാഭംതന്നെ. അതുകൊണ്ട് ഒന്നുകൊണ്ടും പിന്മാറാൻ പാടില്ല. യാഗാദികർമ്മാനുഷ്ഠാനയത്നം കൂടാതെതന്നെ സ്വർഗ്ഗപ്രാപ്തിഫലം സിദ്ധിക്കുമെന്നർത്ഥം.

33. അഥ ചേത്ത്വമിമം ധർമ്മ്യം

സംഗ്രാമം ന കരിഷ്യസി

തതഃ സ്വധർമ്മം കീർത്തിം ച

ഹിത്വാ പാപമവാപ്സ്യസി.

ധർമ്മരൂപമായ ഈ യുദ്ധം നീ ചെയ്യുകയില്ലെങ്കിൽ നിനക്കു സ്വധർമ്മവും കീർത്തിയും വെടിഞ്ഞ് പാപംതന്നെ സമ്പാദിക്കേണ്ടിവരും.

മോക്ഷത്തെ കാംക്ഷിക്കുന്ന ഏതൊരുവനും, മോക്ഷസാധനമായ സ്വധർമ്മത്തെ നടത്തുന്നതിൽ മനസ്സിരുത്തണം. അങ്ങനെ ചെയ്യാതിരുന്നാൽ അപകീർത്തി, പാപം മുതലായവ ദോഷങ്ങൾ വന്നുചേരും എന്നു ധരിപ്പിച്ച് അർജ്ജുനനെ സ്വധർമ്മത്തിൽ ഏർപ്പെടുത്തുവാൻ ഭഗവാൻ അർജ്ജുനനെ ഉപദേശിക്കുന്നു. 'അല്ലയോ അർജ്ജുനാ! യുദ്ധത്തിന്നൊരുങ്ങി രംഗത്തിൽ പ്രവേശിച്ചതിന്നുശേഷം വിധി അനുസരിച്ചിരിക്കുന്ന ഈ യുദ്ധം നീ ചെയ്യാതെ പിന്മാറുകയാണെങ്കിൽ സാക്ഷാൽ പരമേ

ശ്വരനോടു യുദ്ധംചെയ്ത് അദ്ദേഹത്തെ സന്തോഷിപ്പിച്ച് 'പാശുപതാസ്ത്രം വാങ്ങിയ ധർമ്മവീരൻ അർജ്ജുനൻ' എന്നു ലോകത്തിൽ പേരെടുത്ത നിന്നെ അകീർത്തിയും, സ്വധർമ്മം നടത്താത്തതുകൊണ്ട് വേദത്തെ നിന്ദിച്ചതായ പാപവും ബാധിക്കും. സന്ന്യാസഫലമല്ല ഇതിൽനിന്നുണ്ടാവുകയെന്നു നീ ധരിക്കണം.

34. അകീർത്തിം ചാപി ഭൂതാനി
കഥയിഷ്യന്തി തേഽവ്യയാം
സംഭാവിതസ്യ ചാകീർത്തിർ
മരണാദതിരിച്യതേ.

അതുതന്നെയുമല്ല, എല്ലാ ജീവികളും നിന്നെക്കുറിച്ച് ഒടുങ്ങാത്ത ദുഷ്കീർത്തി പറഞ്ഞുപരത്തും. മാന്യനായ ഒരാൾക്ക് ദുഷ്കീർത്തി മരണത്തേക്കാൾ അത്യധികം കഷ്ടതരമാണല്ലോ.

എന്നുതന്നെയല്ല, ഇതിലും അധികമായ ഒരു കഷ്ടാവസ്ഥയുണ്ടെന്നുകൂടെ നീ മനസ്സിലാക്കണം. അതെന്തെന്നാൽ ജനങ്ങൾ ഇഹത്തിലും പരത്തിലുമുള്ള എല്ലാവരും അനന്തകാലം നിലനില്ക്കുന്നതായ നിന്റെ ദുഷ്കീർത്തിയെ പറഞ്ഞുകൊണ്ടേയിരിക്കും. 'പാപിഷ്ഠൻ അർജ്ജുനൻ, സ്വധർമ്മത്തെ വെടിഞ്ഞവൻ' എന്നൊക്കെയാകും പറയുക. ഇതുവരെ നീ ലോകത്തിലുള്ളവരാൽ ബഹുമാനിക്കപ്പെട്ട്, ഇനിമേൽ നിന്ദിക്കപ്പെടുന്നവനായിവരുന്നത് മരണത്തേക്കാൾ ഖേദിക്കേണ്ടതായ അവസ്ഥാന്തരമല്ലയോ? മരണദുഃഖം തൽക്കാലം മാത്രമുള്ളതാണ്. ഇതാണെങ്കിൽ ജീവിതകാലം മുഴുവനും കേട്ട് ദുഃഖിക്കേണ്ടതായി വന്നുകൂടും. മരണാനന്തരം നരകപാതവും ലഭിക്കും. അങ്ങനെ ഈ ലോകവും പരലോകവും ഒരുപോലെ നിനക്കു നഷ്ടമായി വരും എന്നു നീ ധരിക്കേണ്ടതാണ്.

35. ഭയാദ് രണാദുപരതം
മാംസ്യന്തേ ത്വാം മഹാരഥാഃ
യേഷാം ച ത്വം ബഹുമതോ
ഭൂത്വാ യാസ്യസി ലാഘവം.

ഭയംകൊണ്ടാണ് നീ യുദ്ധത്തിൽനിന്നു പിന്മാറിയതെന്ന് മഹാരഥന്മാർ വിചാരിക്കും. അവർക്കെല്ലാം ബഹുമാന്യനായിരുന്ന നീ അങ്ങനെ നിസ്സാരനായിത്തീരും.

അപകീർത്തി മാത്രമല്ല, രണശൂരന്മാർ നിന്നെ മോശക്കാരനാണെന്നും പറയും എന്നു കാണിക്കുന്നു. ദയാലുത്വംകൊണ്ടാണ് നീ യുദ്ധംചെയ്യാതെ മടങ്ങിയതെന്ന് ഒറ്റ മനുഷ്യനും വിചാരിക്കയില്ല. ബാൽഹീകൻ, ഭഗദത്തൻ മുതലായ മഹാരഥന്മാർ പരിഹസിച്ചുപറയും ഭയംനിമിത്തമാണ് അർജ്ജുനൻ യുദ്ധംചെയ്യാതെ മടങ്ങിപ്പോയതെന്ന്. അവരെല്ലാവരും നിന്നെ ബഹുമാനിച്ചിരുന്നവരാണ്. ഇനിമേൽ നിന്നെ നിസ്സാരനായി തള്ളും. അകീർത്തി എന്നത് നേരിട്ടു പറയുന്ന ഒന്നല്ല. അപമാനിക്കുക എന്നത് നേരിട്ടു കാട്ടുന്ന അവഗണനയാകുന്നു. ഇതാണ് അകീർത്തിക്കും അവമാനത്തിന്നും തമ്മിലുള്ള വ്യത്യാസം.

36. അവാച്യവാദാംശ്ച ബഹൂൻ
വദിഷ്യന്തി തവാഹിതാഃ
നിന്ദന്തസ്തവ സാമർത്ഥ്യം
തതോ ദുഃഖതരം നു കിം?

നിന്റെ സാമർത്ഥ്യത്തെ നിന്ദിച്ച് ശത്രുക്കൾ വളരെ ദൂഷണം പറയുകയും ചെയ്യും. അതിനേക്കാൾ ദുഃഖതരമായിട്ടെന്താണുള്ളത്?

വിദ്യ, കുലശുദ്ധി, സൗശീല്യം, ധർമ്മകർമ്മം എന്നിവകൊണ്ട് ലോകത്തിൽ പേരുകേട്ട ഒരുവന്ന് അകീർത്തി ദുഃഖകരമാണ്. അതിനേക്കാൾ ദുഃഖമാണ് അവമാനം, അതിനേക്കാൾ ദുഃഖകരമാണ് പ്രത്യക്ഷമായ അധിക്ഷേപം എന്നു കാണിക്കുന്നു. ദുര്യോധനൻ, കർണ്ണൻ, വികർണ്ണൻ മുതലായ നിന്റെ ശത്രുക്കൾ, യുദ്ധഭൂമിയിൽ പ്രകടമാക്കാതിരുന്ന നിന്റെ പരാക്രമത്തെക്കുറിച്ച് നിന്ദിക്കുമെന്നു മാത്രമല്ല, ധിക്കാരവാക്കുകളേയും കണക്കില്ലാതെ പറയും. ഇതിനേക്കാൾ ദുഃഖമെന്താണുള്ളത്?

37. ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം
ജിത്വാ വാ ഭോക്ഷ്യസേ മഹീം
തസ്മാദുത്തിഷ്ഠ കൗന്തേയ!
യുദ്ധായ കൃതനിശ്ചയഃ

ഹേ കുന്തീപുത്രാ! നീ ഹതനായിത്തീരുകയാണെങ്കിൽ നിനക്ക് സ്വർഗ്ഗം ലഭിക്കും. ജയിക്കുകയാണെങ്കിലോ, ഭൂമിയെ അനുഭവിക്കുകയും ചെയ്യാം. അതുകൊണ്ട് യുദ്ധത്തിന്നായിത്തന്നെ നിശ്ചയിച്ച് എഴുന്നേൽക്കുക.

നീ യുദ്ധം ചെയ്താൽ ഭീഷ്മദ്രോണാദിഗുരുഭൂതന്മാരെ വധിച്ചവൻ എന്ന് ശിഷ്ടന്മാർ നിന്ദിക്കും. യുദ്ധം ചെയ്യാതിരുന്നാൽ ശത്രുക്കൾ നിന്ദിക്കും. രണ്ടുവിധത്തിലും നിന്ദതന്നെ ഫലം എന്നാണെങ്കിൽ ആ ശങ്ക ശരിയല്ല – എന്തുകൊണ്ടെന്നാൽ – യുദ്ധം സ്വധർമ്മമാകയാൽ യാഗത്തിൽ 'പശ്വാലംഭനം'പോലെ ഹിംസാദോഷം പറ്റുകയില്ല. ശത്രുക്കൾക്ക് നിന്ദിപ്പാൻ കാരണവുമില്ലാതാകും. തോറ്റാലും ജയിച്ചാലും സൽഫലപ്രാപ്തിയുണ്ട് എന്നു കാണിക്കുന്നു. ഹേ അർജ്ജുനാ! യുദ്ധത്തിൽ കർണ്ണാദികൾ നിന്നെ വധിച്ചുവെങ്കിൽ നിന്റെ വാസസ്ഥാനം സ്വർഗ്ഗമായിരിക്കും. നീ ശത്രുക്കളെ ജയിച്ചുവെങ്കിൽ ഭൂമിലാഭം ഉണ്ടാകും. രണ്ടുവിധത്തിലും ഗുണമാകയാൽ യുദ്ധംചെയ്യാൻ സന്നദ്ധനാകുക. ഇപ്രകാരം സ്വധർമ്മം നടത്താൻ അർജ്ജുനനെ ഭഗവാൻ ഉത്സാഹപ്പെടുത്തി.

അടുത്ത ശ്ലോകം മുതല്ക്ക് പ്രകരണം ഒന്നു മാറുന്നു. ജയിച്ചാൽ ഭൂമി ലഭിക്കും; ഹനിക്കപ്പെട്ടാൽ സ്വർഗ്ഗം ലഭിക്കും. ഇവ രണ്ടും ശ്രേയസ്സല്ല. വിഷയസുഖപ്രാപ്തിസാധനം മാത്രമാണ്. അത് ഇന്ദ്രിയാധീനന്മാർക്കു പറ്റും. ജന്മാദിദുഃഖത്തിൽനിന്ന് മുക്തനാകാൻ മതിയായ സാധനമല്ലായ്കയാൽ യുദ്ധത്തേക്കാൾ ശ്രേയസ്സായ ധനം ക്ഷത്രിയന്ന് വേറെയില്ലെന്ന് മുമ്പേ ഭഗവാനരുളിച്ചെയ്തത് എങ്ങനെ യുക്തമാകും എന്ന ശങ്ക തീർക്കുന്നതിന്ന് ഭാവിക്കുന്നു. കർത്താവിന്റെ ഭാവനാഭേദംമൂലം കർമ്മഫലത്തിന്നും വ്യത്യാസം വരും. ജ്യോതിഷ്ടോമാദികർമ്മഫലം ഉദ്ദേശിച്ചു ചെയ്താൽ സ്വർഗ്ഗഫലവും ഫലകാംക്ഷകൂടാതെ ചെയ്താൽ ചിത്തശുദ്ധിരൂപമായ ഫലവും, അതുവഴി ജ്ഞാനവും, തന്നിമിത്തം മോക്ഷവും സിദ്ധിക്കും. പരമ്പരയാ യുദ്ധം ശ്രേയസ്സാധനം ആണെന്ന് ഉപദേശിക്കുന്നു.

38. സുഖദുഃഖേ, സമേ കൃത്വാ
ലാഭാലാഭൗ ജയാജയൗ
തതോ യുദ്ധായ യുജ്യസ്വ
നൈവം പാപമവാപ്സ്യസി

സുഖദുഃഖങ്ങൾ, ലാഭാലാഭങ്ങൾ, ജയാപജയങ്ങൾ, ഇവയെല്ലാം തുല്യങ്ങളായി കരുതി നീ യുദ്ധത്തിന്നൊരുങ്ങുക. അങ്ങനെ ചെയ്യുന്നതായാൽ പാപം നിന്നെ ബാധിക്കുകയില്ല.

നീ കീർത്തിയെ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഫലത്തിൽ സങ്കല്പം കൂടാതെ യുദ്ധം ചെയ്തുകൊള്ളുകയെന്ന് ഉപദേശിക്കുന്നു. ലാഭമോ അലാഭമോ, രാജ്യപ്രാപ്തിയോ അപ്രാപ്തിയോ, ജയമോ അപജയമോ, അവയിൽനിന്നു ത്ഭവിക്കുന്ന സുഖമോ ദുഃഖമോ എന്നീ ദ്വന്ദ്വങ്ങളിൽ സന്തോഷം, സന്താപം എന്ന വികാരങ്ങൾ മനസ്സിൽ ഉണ്ടാകാതെ സമനിലയിൽ മനസ്സിനെ നിർത്തണം. ഈശ്വരനായ എന്റെ വചനമാണ് വേദം. എന്നിൽ ഭക്തിയുണ്ടെങ്കിൽ വേദം വിധിച്ചിരിക്കുന്ന വാക്യത്തിൽ വിശ്വാസം ഉണ്ടായിരിക്കണം. ക്ഷത്രിയന്ന് യുദ്ധമാണ് വേദം വിധിച്ചിരിക്കുന്നത്. സ്വധർമ്മമായതിനാൽ ഈശ്വരാർപ്പണബുദ്ധിയോടുകൂടെ യുദ്ധത്തിന്നൊരുങ്ങിക്കൊള്ളുക. അങ്ങനെ ചെയ്താൽ ഗുരുഭൂതന്മാരേയും മറ്റും വധിക്കുന്നതുകൊണ്ടുള്ള പാപം നിന്നെ ബാധിക്കുന്നതല്ല.

39. ഏഷാ തേ/ഭിഹിതാ സാംഖ്യേ

ബുദ്ധിർയോഗേ ത്വിമാം ശൃണു

ബുദ്ധ്യാ യുക്തോ യയാ പാർത്ഥ!

കർമ്മബന്ധം പ്രഹാസ്യസി.

നിന്നോട് മുമ്പു പറഞ്ഞത് സാങ്ഖ്യമനുസരിച്ചുള്ള ബുദ്ധി (ജ്ഞാനനിഷ്ഠ)യാണ്. യോഗമനുസരിച്ചുള്ള ഈ ബുദ്ധി ('സുഖദുഃഖേസമേ' എന്നു കാണിച്ച കർമ്മയോഗനിഷ്ഠ)യേയും കേട്ടുകൊള്ളുക. ഹേ പാർത്ഥാ, ഈ ബുദ്ധി സമ്പാദിച്ചാൽ നിനക്ക് കർമ്മബന്ധം ഒഴിവാക്കുവാൻ സാധിക്കും.

'ന ജായതേ മ്രിയതേ വാ' മുതലായ വാക്യങ്ങൾകൊണ്ട് ബ്രഹ്മജ്ഞാനിക്ക് യാതൊന്നും ചെയ്യേണ്ടതായിട്ടില്ലെന്നും, ഇപ്പോൾ സ്വധർമ്മമായ യുദ്ധം ചെയ്യുകയാണ് വേണ്ടതെന്നും പറയുന്നു. അന്യോന്യം ചേർച്ചയില്ലാത്ത വിധത്തിൽ പറയുന്നതെന്താണെന്ന് ശങ്കിക്കേണ്ട. ബ്രഹ്മത്തെ അറിഞ്ഞവന്ന് ചെയ്യേണ്ടതായിട്ടൊന്നുമില്ല എന്നതാണ് സത്യം. അറിയുവാൻ ആഗ്രഹിക്കുന്നവൻ അന്തഃകരണശുദ്ധിക്ക് കർമ്മം ചെയ്യുകതന്നെ വേണം. അതെങ്ങനെ ചെയ്യണം എന്നു പറയാം. നീ ബ്രഹ്മത്തെയറിഞ്ഞവനല്ല. മുമ്പേ പറഞ്ഞത് അറിഞ്ഞവനെ ഉദ്ദേശിച്ചാണ്. അവന്ന് കർമ്മസന്ന്യാസം യോജിച്ചതുതന്നെയാണ്. അറിയുവാൻ ആഗ്രഹിക്കുന്നവൻ കർമ്മയോഗിയായിരിക്കണം. കർമ്മയോഗവിഷയത്തെക്കുറിച്ച് ധരിക്കേണ്ടതായ സംഗതി പറയാം. ആ അറിവോടുകൂടെ കർമ്മം ചെയ്യുന്നവനെ ആ കർമ്മങ്ങളുടെ ഫലം ബാധിക്കുന്നതല്ല. കർമ്മഫലാനുഭവത്തിന്നവകാശമില്ലാത്തവന്ന് ജന്മവും ഉണ്ടാവുകയില്ല.

40. നേഹാഭിക്രമനാശോ/സ്തി

പ്രത്യവായോ ന വിദ്യതേ

സ്വല്പമപ്യസ്യ ധർമ്മസ്യ

ത്രായതേ മഹതോ ഭയാത്.

ഇതിൽ (കർമ്മയോഗനിഷ്ഠയിൽ) പ്രവർത്തിക്കുന്നതൊന്നും നിഷ്ഫലമാകയല്ല; പാപം സംഭവിക്കുകയുമില്ല. ഈ ധർമ്മത്തിന്റെ അത്യല്പമായ ആചരണംപോലും മഹത്തായ ഭയത്തിൽനിന്നും രക്ഷനല്കുന്നു.

മോക്ഷത്തെ ആഗ്രഹിക്കുന്ന ഏതൊരുവനും അന്തഃകരണശുദ്ധി ഹേതുവായ നിഷ്കാമകർമ്മം ചെയ്യണമെന്നു കാണിപ്പാൻ കർമ്മയോഗത്തെ ഭഗവാൻ പുകഴ്ത്തിപ്പറയുന്നു. ഈ കർമ്മയോഗത്തിൽ ആരംഭിച്ചതിന്ന് നാശമില്ല. കൃഷി മുതലായ വ്യാപാരം പോലെ നഷ്ടപ്പെട്ടുവെന്ന് വരികയില്ല. അറിഞ്ഞോ അറിയാതെയോ ചെയ്താലും അനർത്ഥം വന്നുചേരുകയുമില്ല. നിഷ്കാമകർമ്മം ചിത്തശുദ്ധിക്ക് കാരണമാകയാൽ അതിന്റെ അല്പമായ അംശവും കർത്താവിനെ ജനനമരണരൂപമായ മഹാസങ്കടത്തിൽനിന്ന് രക്ഷിക്കും.

41. വ്യവസായാത്മികാ ബുദ്ധി-

രേകേഹ കുരുനന്ദന!

ബഹുശാഖാഹ്യനന്താശ്ച

ബുദ്ധയോ/വ്യവസായിനാം.

ഹേ, കുരുനന്ദനാ! വ്യവസായാത്മികയായ, നിശ്ചയാത്മികയായ ബുദ്ധി ഏകനിഷ്ഠമാണ്. അവ്യവസായികളുടെ, അസ്ഥിരചിത്തരുടെ, സകാമകർമ്മികളുടെ ബുദ്ധിയാകട്ടെ, ബഹുശാഖമായി അനന്തമായി അങ്ങനെ പോകുന്നതാകുന്നു.

നിഷ്കാമകർമ്മം അനുഷ്ഠിക്കുന്നതിൽ സ്ഥിരതയുള്ളവൻ സംസാരത്തിൽനിന്നു മുക്തനാകും. സകാമകർമ്മികൾക്കത് സാധിക്കുന്നതല്ല. ഈശ്വരൻതന്നെ ഗതി, ഈശ്വരനെ പ്രസാദിപ്പിച്ചാൽ അനർത്ഥനിവൃത്തിയുണ്ടാകും എന്ന സ്ഥിരനിശ്ചയം ഉണ്ടായിരിക്കണം. ബുദ്ധിയെ അടിക്കടി ചലിപ്പിച്ചുകൊണ്ട് പല വിഷയസുഖങ്ങളേയും അവധിയില്ലാതെ ആഗ്രഹിക്കുന്നവർ നിഷ്കാമകർമ്മത്തിന്നധികാരികളല്ല, കർമ്മം അവരെ ബന്ധിക്കും.

42. യാമിമാം പുഷ്പിതാം വാചം

പ്രവദന്ത്യവിപശ്ചിതഃ

വേദവാദരതാഃ പാർത്ഥ

നാന്യദസ്തീതി വാദിനഃ

43. കാമാത്മാനഃ സ്വർഗ്ഗപരാ

ജന്മകർമ്മഫലപ്രദാം

ക്രിയാവിശേഷബഹുലാം

ഭോഗൈശ്വര്യഗതിം പ്രതി.

44. ഭോഗൈശ്വര്യ പ്രസക്താനാം

തയാപഹൃതചേതസാം

വ്യവസായാത്മികാ ബുദ്ധിഃ

സമാധൗ ന വിധീയതേ.

ഹേ, പാർത്ഥാ! വേദവാദങ്ങളിൽ തൽപരന്മാരും അവയെക്കവിഞ്ഞു മറ്റൊന്നുമില്ലെന്നു വാദിക്കുന്നവരും, കാമാത്മാക്കളും സ്വർഗ്ഗകാമന്മാരുമായ മൂഢന്മാർ, ജന്മകർമ്മഫലങ്ങളെ നല്കുന്നതും, ഭോഗൈശ്വര്യങ്ങളെ ലക്ഷ്യമാക്കിയുള്ള അനവധി ക്രിയാവിശേഷങ്ങളെ പ്രതിപാദിക്കുന്നതുമായ ഏതൊരു പുഷ്പിതമായ (പൊടിപ്പും തൊങ്ങലുംവെച്ച) വാക്കുകൾ ജല്പിക്കുന്നുവോ, ആ വാക്കുകളാൽ അപഹൃതചിത്തരായിത്തീരുന്ന ഭോഗൈശ്വര്യാസക്തന്മാർക്ക് സമാധിയിൽ വ്യവസായാത്മികയായ (നിശ്ചയരൂപമായ) ബുദ്ധി ഉണ്ടാവുകയില്ല. ധ്യാനത്തിൽ ഏകാഗ്രത ലഭിക്കുകയില്ല.

എന്തുകൊണ്ടാണ് എല്ലാവരും ഫലകാംക്ഷകൂടാതെ കർമ്മം ചെയ്ത് മോക്ഷം പ്രാപിക്കാത്തതെന്നു പറയുന്നു. എടോ, പാർത്ഥാ! വേദവാക്യങ്ങളെ മാത്രം അവർ കേൾക്കുന്നു. ഉപക്രമോപസംഹാരാദികളിൽക്കൂടെ അർത്ഥാനുസന്ധാനം ചെയ്യുന്നില്ല. കർമ്മകാണ്ഡവാക്യങ്ങളിൽ 'ഈ യാഗം ചെയ്താൽ സ്വർഗ്ഗം കിട്ടും' 'ഈ യാഗം ചെയ്താൽ ധനവാനാകും' ഇപ്രകാരം പലവിധത്തിൽ ഫലസിദ്ധികളെ കേൾക്കുന്നവർ ആവക ഫലങ്ങളെ ആഗ്രഹിക്കുന്നു. കർമ്മാനുഷ്ഠാനത്താൽ സിദ്ധിക്കുന്ന സ്വർഗ്ഗാദിലോകഗതിതന്നെയാണ് മഹാഫലം. അതിന്നപ്പുറം മറ്റൊന്നുമില്ല. പുഷ്പിച്ചുനില്ക്കുന്ന വല്ലികളെ കണ്ട് സന്തോഷിക്കുന്നു. ഫലത്തിന്നാഗ്രഹിക്കുന്നില്ല. ആത്യന്തികദുഃഖനിവൃത്തിക്കുപകരിക്കുന്ന നിഷ്കാമകർമ്മത്തിൽ അവർ ശ്രദ്ധിക്കുന്നില്ല. അവരുടെ ആശകൾക്ക് അവധിയില്ല. ഒന്നിനോട് മറ്റൊന്നിന്നു പൊരുത്തവുമില്ല. ഈ ആശയ്ക്ക് ഒരു അവസാനമില്ലാത്തതിനാൽ വിവേകശക്തികൊണ്ട് അവസാനിപ്പിക്കുവാൻ കഴിയാത്തവർക്ക് ഫലകാംക്ഷകൂടാതെ ഈശ്വരനെ ആരാധിക്കുന്നതായ കർമ്മത്തിൽ പ്രവേശിക്കുവാൻ കഴിയുകയില്ല. അവർ കർമ്മകാണ്ഡത്തെത്തന്നെ പ്രശസ്തമായി കരുതും. ഉപാസനാകാണ്ഡത്തിലോ ജ്ഞാനകാണ്ഡത്തിലോ പ്രവർത്തിക്കുകയില്ല. അതിനാൽ മോക്ഷവുമില്ല.

അവരുടെ യോഗബുദ്ധിക്കുതകാത്തതായ സ്വഭാവം ദുഷിച്ചതാണെന്നു കാണിപ്പാൻ അവർ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം എന്താണെന്ന് ഭഗവാൻ പറയുന്നു. അവർ സ്വർഗ്ഗപ്രാപ്തിയെ പരമപുരുഷാർത്ഥമാണെന്നു വിചാരിക്കുന്നു. വിഷയഭോഗങ്ങളെ സാധിപ്പിക്കുന്ന ധനാദികളെക്കുറിച്ചു മാത്രം അവർ ബലമായാഗ്രഹിക്കുന്നു. അതിന്നുചേർന്ന പലതരം ക്രിയകളെ പ്രതിപാദിക്കുന്നതും "പുനരപി ജനനം പുനരപി മരണം" എന്ന രീതിയിൽ അനേകവിധം യോനികളിൽ ജനിക്കുക, കർമ്മം ചെയ്യുക, മരിക്കുക എന്നിങ്ങനെ സംസാരപരമ്പരാരൂപമായ കാലത്തെമാത്രം നല്കുന്നവയുമായ വേദവാക്കുകളെ അവർ ശ്ലാഘിക്കുന്നു.

ഇത്തരത്തിലുള്ളവർക്ക് കർമ്മയോഗമോ അതിന്റെ ഫലമോ ലഭിക്കയില്ലെന്ന് ഭഗവാൻ ഉറപ്പിക്കുന്നു. അർത്ഥവാദ

ബഹുലമായ ആ വേദവാക്കുകൾ അവരുടെ കാര്യാകാര്യവിചാരശക്തിയെ അപഹരിക്കുന്നു. വിഷയഭോഗത്തിന്ന് ഉപകരിക്കുന്ന ധനാദികളെ അവർ അധികമായി കാംക്ഷിക്കുന്നു. അതുകൊണ്ട് അവർക്ക് പരമപുരുഷാർത്ഥപ്രാപ്തിയിൽ ഉറപ്പോടുകൂടിയ വിചാരശക്തി മനസ്സിൽ കടക്കുന്നില്ല. അതുകൊണ്ട് കർമ്മയോഗമോ അതിന്റെ ഫലമായ അന്തഃകരണശുദ്ധിയോ, അതിന്റെ ഫലമായ ആത്മജ്ഞാനമോ ലഭിക്കുന്നില്ല.

45. ത്രൈഗുണ്യവിഷയാ വേദാ

നിസ്ത്രൈഗുണ്യോ ഭവാർജ്ജുന!

നിർദ്വന്ദ്വോ നിത്യസത്വസ്ഥോ

നിര്യോഗക്ഷേമ ആത്മവാൻ

ഹേ, അർജ്ജുനാ! വേദങ്ങൾ ത്രിഗുണാത്മകങ്ങളാണ്. സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളെ സംബന്ധിച്ചു പ്രതിപാദിക്കുന്നവയാണ്. നീ ദ്വന്ദ്വരഹിതനും, നിത്യസത്വസ്ഥനും, യോഗക്ഷേമങ്ങൾ ഗണിക്കാത്തവനും, ആത്മപ്രതിഷ്ഠനും, അങ്ങനെ ത്രിഗുണാതീതനുമായിത്തീരുക.

മൂന്നു ഗുണങ്ങൾ, രാജസം, താമസം, സാത്വികം എന്നിവ നിമിത്തം രാഗാദിദോഷങ്ങൾ സ്വഭാവസിദ്ധങ്ങളായിട്ട് ഓരോരുത്തരേയും ബാധിച്ചിരിക്കുന്നു. അവരെ ക്രമത്തിൽ പരിശുദ്ധന്മാരാക്കുവാനുള്ള കർമ്മോപായങ്ങളെ പ്രതിപാദിക്കുന്നവയാണ് വേദങ്ങൾ. ആ മൂന്നുഗുണങ്ങളേയും നീ അതിക്രമിക്കണം. രാജസ താമസ ഗുണങ്ങളെ തീരെ ഉപേക്ഷിച്ച് ജ്ഞാനസാധനമായ സത്വഗുണത്തിൽ നിത്യവും സ്ഥിരനായിത്തന്നെ ഇരിക്കുക. അങ്ങനെ ഇഷ്ടാനിഷ്ടങ്ങൾ, യോഗക്ഷേമങ്ങൾ എന്നിങ്ങനെയുള്ള രജോഗുണകാര്യങ്ങളെ അതിക്രമിക്കുക. വേദത്തിൽ പറയുന്ന കർമ്മങ്ങൾക്കും അതു നിമിത്തം ലഭിക്കുന്ന ഫലങ്ങൾക്കും രാഗാദിമാലിന്യങ്ങളെ തീർക്കുവാൻ കഴികയില്ല. അതുകൊണ്ട് ഉച്ചനീചാവസ്ഥകളിൽ ആഗ്രഹമില്ലാതാകേണമെങ്കിൽ ത്രിഗുണങ്ങളെ അതിക്രമിക്കണം. ഭഗവത്സേവാരൂപമായ സ്വധർമ്മാനുഷ്ഠാനം ഫലകാംക്ഷകൂടാതെ ചെയ്യുന്നവരുടെ അന്തഃകരണം ശുദ്ധമാകും. അങ്ങനെ ജ്ഞാനം സിദ്ധിക്കുമ്പോൾ സകലദുഃഖങ്ങളും ശമിക്കും. അതുകൊണ്ട് ആത്മാവിൽനിന്നു ചലിക്കാതെ അതുമാത്രം സത്യം എന്ന് ഉറപ്പുള്ളവനായിട്ട് ആത്മസാക്ഷാൽക്കാരസിദ്ധിക്കുപകരിക്കുന്ന സ്വധർമ്മാനുഷ്ഠാനത്തിൽ സ്ഥിരചിത്തനായി ഭവിക്കുക.

46. യാവാനർത്ഥ ഉദപാനേ

സർവതഃ സംപ്ളുതോദകേ

താവാൻ സർവേഷു വേദേഷു

ബ്രാഹ്മണസ്യ വിജാനതഃ

സർവ്വത്ര ജലം നിറഞ്ഞുകിടക്കേ കിണറ്, കുളം മുതലായവകൊണ്ട് എത്രമാത്രം പ്രയോജനം ഉണ്ടാകുമോ, അത്രമാത്രം പ്രയോജനമേ ജ്ഞാനനിഷ്ഠനായ ബ്രഹ്മജ്ഞന് വേദങ്ങളാസകലംകൊണ്ടും ഉണ്ടാകൂ.

ഫലം കാംക്ഷിക്കാതെ ഈശ്വരനെ ആരാധിക്കുവാനായി കർമ്മം സമർപ്പിച്ചാൽ ഭോഗസാധനങ്ങളൊന്നുമില്ലാതെ കർമ്മസന്ന്യാസി എങ്ങനെ ശരീരയാത്ര നിർവഹിക്കും? എങ്ങനെ അവന്നു സുഖമുണ്ടാകുമെന്ന് ശങ്കിക്കാം. അതിന്നു സമാധാനം പറയുന്നു: ലോകത്തിൽ അവിടവിടെയുള്ള ഗംഗാ, യമുനാ, ഗോദാവരി മുതലായ എല്ലാ നദികളിലും പുഷ്കരം മുതലായ പുണ്യതീർത്ഥങ്ങളിലും പ്രത്യേകം പ്രത്യേകം സ്നാനപൂജാദാനാദികൾ ചെയ്താൽ എത്രത്തോളം പുണ്യം ലഭിക്കുമോ അത്രയും പുണ്യം സമുദ്രസ്നാനംകൊണ്ട് ലഭിക്കും. സമുദ്രത്തിൽ എല്ലാ നദികളും തീർത്ഥങ്ങളും അടങ്ങുന്നുണ്ടല്ലോ. അതുപോലെ ഋക്ക് മുതലായ വേദോക്തകർമ്മങ്ങൾകൊണ്ടും സാർവ്വഭൗമാദിസ്ഥാനപ്രാപ്തികൊണ്ടും എന്തൊരു ആനന്ദം ലഭിക്കുമോ അത്രയും ആനന്ദം ബ്രഹ്മജ്ഞാനിക്കു ലഭിക്കുന്നു. ആനന്ദനിധാനം ബ്രഹ്മം, അതിൽ മർത്ത്യാനന്ദംമുതൽ ബ്രഹ്മാവിന്റെ ആനന്ദംവരെയുള്ള നൂറുവിധം ആനന്ദവും ഉൾപ്പെടുന്നു. അതുകൊണ്ട് കർമ്മസന്ന്യാസംവഴി അന്തഃകരണശുദ്ധിയും അതുവഴി ബ്രഹ്മജ്ഞാനവുമുണ്ടായാൽ വിഷയത്തിലുള്ള ആനന്ദം ആവശ്യമില്ലാതെയാകുന്നു. ബ്രഹ്മാനന്ദത്തിന്റെ ചെറിയ അംശം മാത്രമേ മനുഷ്യർ മുതൽ ബ്രഹ്മാവുവരെയുള്ളവർ അനുഭവിക്കുന്നുള്ളൂ. ബ്രഹ്മാനന്ദമാകട്ടെ വാക്കിന്നും മനസ്സിന്നും വിഷയമല്ലാത്തവിധം അവധിയില്ലാത്തതാകുന്നു. അതറിഞ്ഞ് ആനന്ദസമുദ്രത്തിൽ മുങ്ങിക്കിടക്കുന്നവന്ന് ക്ഷുദ്രമായ ആനന്ദത്തിൽ ആഗ്രഹം എങ്ങനെയുണ്ടാകും? കർമ്മസന്ന്യാസിക്കു വിഷയസുഖത്തിന്റെ അഭാവത്തിൽ ദുഃഖമല്ല, നേരെമറിച്ചു നിരതിശയമായ സുഖമാണുണ്ടാകുന്നതെന്ന് ഉറപ്പിച്ചു പറയുന്നു.

47. കർമ്മണ്യേവാധികാരസ്തേ

മാ ഫലേഷു കദാചന

മാ കർമ്മഫലഹേതുർഭൂർ

മാ തേ സങ്ഗോ/സ്ത്വകർമ്മണി.

നിനക്കധികാരം കർമ്മത്തിൽ മാത്രമാണ്, ഒരിക്കലും ഫലങ്ങളിലല്ല. ഫലമുദ്ദേശിച്ച് കർമ്മം ചെയ്യുന്നവനായിത്തീരരുത്. എന്നാൽ, അകർമ്മത്തിൽ (കർമ്മം ചെയ്യാതിരിക്കുന്നതിൽ) താൽപര്യവും ഉണ്ടാകുവാൻ പാടില്ല.

ബ്രഹ്മജ്ഞാനി മാത്രമാണ് സർവ്വകർമ്മസന്ന്യാസത്തിന്നർഹൻ. നിനക്ക് ശോകമോഹാദിസംസാരധർമ്മങ്ങൾ ഉള്ളതായി കാണപ്പെടുന്നതുകൊണ്ട് സർവ്വകർമ്മസന്ന്യാസത്തിൽ യോഗ്യത സിദ്ധിച്ചിട്ടില്ല. അതുകൊണ്ട് ചിത്തശുദ്ധിക്കു കാരണമായിരിക്കുന്ന സ്വധർമ്മം ഫലകാംക്ഷകൂടാതെ നടത്തേണ്ടതാണ് എന്നുപദേശിക്കുന്നു: ഹേ അർജ്ജുനാ! നിനക്കു ശ്രുതിസ്മൃതികളാൽ നിശ്ചയിക്കപ്പെട്ട നിത്യനൈമിത്തികകർമ്മങ്ങളിൽത്തന്നെയാണ് അധികാരം. ഫലകാംക്ഷകൂടാതെ അവയെ നടത്തണം. അതുകൊണ്ട് ചിത്തശുദ്ധിയും അതുവഴി ജ്ഞാനവും ലഭിക്കും. തദനന്തരം സർവ്വകർമ്മസന്ന്യാസയോഗ്യതയുണ്ടാകും. അതുവരെ സ്വധർമ്മം നടത്തണം. ഫലം കാംക്ഷിക്കരുതെന്നതിൽ വളരെ നിഷ്കർഷവേണം. ഫലശൂന്യമായ കർമ്മം വേണ്ടെന്നും വെയ്ക്കരുത്. ഫലകാംക്ഷയുണ്ടായാൽ സ്വർഗ്ഗാദിപ്രാപ്തിക്കും പുനർജന്മത്തിന്നും കാരണമാകും. വൃക്ഷത്തിൽനിന്നു വിത്ത്, വിത്തിൽനിന്നു വൃക്ഷം, ഇപ്രകാരം അവധിയില്ലാതെ ജനനമരണങ്ങൾക്കു സകാമകർമ്മം ഇടവരുത്തും. ഈശ്വരാരാധനാരൂപമായ കർമ്മം, ഈശ്വരനിൽ സമർപ്പിച്ചുചെയ്യുന്ന നിഷ്കാമകർമ്മം, പുനർജ്ജന്മകാരണമാകയില്ല എന്നു സാരം.

48. യോഗസ്ഥഃ കുരു കർമ്മാണി

സംഗം ത്യക്ത്വാ ധനഞ്ജയ!

സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ

സമത്വം യോഗ ഉച്യതേ.

ഹേ ധനഞ്ജയാ! യോഗനിഷ്ഠനായി സംഗം ത്യജിച്ച് കർമ്മഫലത്തെ ആഗ്രഹിക്കാതെ സിദ്ധിയിലും അസിദ്ധിയിലും (കർമ്മഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും) സമചിത്തനായിരുന്നുകൊണ്ട് കർമ്മങ്ങൾ അനുഷ്ഠിക്കുക. ആ സമത്വഭാവമത്രേ (കർമ്മ)യോഗമെന്നു പറയപ്പെടുന്നത്.

എടോ അർജ്ജുനാ! എല്ലായിടത്തും ഒരുപോലെ നിറഞ്ഞിരിക്കുന്ന ബ്രഹ്മംതന്നെയാണു സമശബ്ദത്തിന്റെ അർത്ഥം. അതിൽ ഉറച്ചിരുന്നുകൊണ്ട് ഫലകാംക്ഷകൂടാതെ വിഹിതകർമ്മം ചെയ്യുക. കർമ്മജന്യമായ ഫലം സിദ്ധിച്ചാലും ഇല്ലെങ്കിലും സന്തോഷസന്താപങ്ങൾ ഉണ്ടാകരുത്. ഇതിന്റെ പരമമായ ഫലം ബ്രഹ്മപ്രാപ്തിയാണെന്നു നിശ്ചയിക്കുക. അതുകൊണ്ട് ജന്മാദിയായ സകലദുഃഖത്തിന്നും നിവൃത്തിയുണ്ടാകും. അതാണല്ലോ നിന്റെ കാംക്ഷ. അതിന്ന് ഇതുതന്നെയാണു പ്രഥമസാധനം.

49. ദൂരേണ ഹ്യവരം കർമ്മ
ബുദ്ധിയോഗാദ്ധനഞ്ജയ!
ബുദ്ധൗ ശരണമന്വിച്ഛ
കൃപണാഃ ഫലഹേതവഃ

എടോ ധനഞ്ജയാ! ബുദ്ധിയോഗ(കർമ്മയോഗ)ത്തെ അപേക്ഷിച്ച് വളരെ നികൃഷ്ടമാണ് ഫലാപേക്ഷയോടുകൂടി ചെയ്യുന്ന കർമ്മം. ബുദ്ധിയിൽ (ബുദ്ധിയോഗത്തിങ്കൽ) ശരണം തേടുക. കൃപണന്മാരാണ് (ദയനീയന്മാരാണ്) ഫലത്തിന്നു വേണ്ടി കർമ്മം ചെയ്യുന്നവർ.

കാമരഹിതമായ കർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധിവഴി ജ്ഞാനയോഗ്യത സിദ്ധിച്ചുവെങ്കിൽ പിന്നെ കർമ്മങ്ങളെയെല്ലാം ഉപേക്ഷിച്ച് ജ്ഞാനയോഗത്തെത്തന്നെ ആദരിക്കേണ്ടതാണെന്ന് ഉപദേശിക്കുന്നു. കർമ്മം പലവിധത്തിലും ദുഃഖത്തിന്നു ഹേതുവാകയാൽ നികൃഷ്ടവും ജ്ഞാനയോഗത്തേക്കാൾ താണതുമാകുന്നു. അതുകൊണ്ട് ജ്ഞാനയോഗത്തിൽത്തന്നെ മനസ്സിനെ ഉറപ്പിക്കുവാൻ ഇച്ഛിച്ചുകൊള്ളുക. ഫലം ആഗ്രഹിച്ച് കർമ്മം ചെയ്യുന്നവർ വീണ്ടും വീണ്ടും ജനനമരണാദികളെത്തന്നെ സമ്പാദിക്കുന്നവരാകയാൽ അവർ താണനിലയിലുള്ളവരാകുന്നു. എന്നാൽ ജ്ഞാനപ്രാപ്തിക്കുമുമ്പേ കർമ്മം ഉപേക്ഷിച്ചുകൂടാ എന്നും ധരിക്കേണ്ടതാണ്.

50. ബുദ്ധിയുക്തോ ജഹാതീഹ
ഉഭേ സുകൃതദുഷ്കൃതേ
തസ്മാദ് യോഗായ യുജ്യസ്വ
യോഗഃ കർമ്മസു കൗശലം.

ബുദ്ധിയോഗനിഷ്ഠന് ഇവിടെവെച്ചുതന്നെ (ഈ ജന്മത്തിൽത്തന്നെ) പുണ്യപാപങ്ങൾ രണ്ടും ത്യജിക്കുവാൻ കഴിയുന്നു. അതുകൊണ്ട് അങ്ങനെയുള്ള (ബുദ്ധി) യോഗത്തിന് ഒരുങ്ങുക. യോഗം കർമ്മങ്ങളിലുള്ള കുശലതതന്നെയാകുന്നു.

മോക്ഷം ലഭിക്കണമെങ്കിൽ ജന്മാദിഹേതുക്കളായ പുണ്യപാപകർമ്മങ്ങൾ തീരെ നശിക്കണം. ജ്ഞാനത്തിന്നു മാത്രമേ കർമ്മങ്ങളെ നശിപ്പിക്കുവാൻ കെൽപ്പുള്ളൂ. പ്രായശ്ചിത്തം മുതലായ കർമ്മാനുഷ്ഠാനങ്ങളോ ഗംഗാസ്നാനാദികൾകൊണ്ടുള്ള പുണ്യങ്ങളോ നിശ്ശേഷം കർമ്മനാശം വരുത്തുകയില്ല. ജ്ഞാനയോഗം സിദ്ധിച്ചവൻ ജ്ഞാനോല്പത്തിക്കുമുമ്പ് പല ജന്മങ്ങളിലും ഈ ജന്മത്തിലും ചെയ്തവയും, ജ്ഞാനാനന്തരം ചെയ്യുന്നവയുമായ പുണ്യപാപരൂപങ്ങളായ രണ്ടുവിധം കർമ്മങ്ങളേയും ജ്ഞാനാഗ്നികൊണ്ട് നശിപ്പിക്കുന്നു. കർമ്മങ്ങളെയെല്ലാം അതിക്രമിക്കുവാൻ സമർത്ഥമായത് ജ്ഞാനമാകയാൽ അതിനെ സമ്പാദിക്കുവാൻ പരിശ്രമിച്ചുകൊള്ളുക. ജ്ഞാനമുണ്ടാകുവാനുള്ള യോഗ്യതാസിദ്ധിക്കുവേണ്ടി മാത്രം നിഷ്കാമകർമ്മം അനുഷ്ഠിച്ചുകൊള്ളേണ്ടതാണ് എന്നു സാരം.

51. കർമ്മജം ബുദ്ധിയുക്താ ഹി
ഫലം ത്യക്ത്വാ മനീഷിണഃ
ജന്മബന്ധവിനിർമുക്താഃ
പദം ഗച്ഛന്ത്യനാമയം.

ബുദ്ധി(യോഗ)യുക്തന്മാരായ മനീഷികൾ (വിവേകികൾ) കർമ്മംകൊണ്ടുണ്ടാകുന്ന ഫലം ത്യജിച്ചിട്ട് ജന്മബന്ധവിമുക്തരായി ദോഷലേശഹീനമായ അനാമയപദത്തെ (മോക്ഷത്തെ) പ്രാപിക്കുന്നു.

ഫലേച്ഛകൂടാതെ സമബുദ്ധിയോടുകൂടെ നടത്തുന്ന നിത്യനൈമിത്തികമായ കർമ്മങ്ങൾകൊണ്ട് ചിത്തശുദ്ധിയും തന്മൂലം ഗുരുവിൽ നിന്നു മഹാവാക്യശ്രവണാദികളും അതുവഴി ജ്ഞാനവും സിദ്ധിച്ചാലുണ്ടാകുന്ന ഫലത്തെ പറയുന്നു. ജ്ഞാനനിഷ്ഠന്മാരായ വിദ്വാന്മാർക്ക് പിന്നെ ജന്മത്തിന്നു കാരണമില്ല. നാനാജന്മകാരണമായ സഞ്ചിതാദികർമ്മം മുഴുവനും ജ്ഞാനാഗ്നിയിൽ വെന്തു വെണ്ണീറാകുന്നു. അതുകൊണ്ട് ജന്മം നിമിത്തം സംബന്ധപ്പെട്ടിരിക്കുന്ന ദേഹത്തിൽ ഞാനെന്ന അഭിമാനമില്ലാത്തതുകൊണ്ട് വർത്തമാനദേഹബന്ധവുമില്ലാതെ ജീവന്മുക്തന്മാരായി പ്രാരബ്ധാവസാനംവരെ ജീവിക്കുകയും അവസാനത്തിൽ സർവ്വോപദ്രവരഹിതമായ പരബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നു. പരബ്രഹ്മമായി ഭവിക്കുന്നുവെന്നു സാരം.

52. യദാ തേ മോഹകലിലം
ബുദ്ധിർവ്യതിതരിഷ്യതി
തദാ ഗന്താസി നിർവേദം
ശ്രോതവ്യസ്യ ശ്രുതസ്യ ച.

നിന്റെ ബുദ്ധി മോഹരൂപമായ വൈഷമ്യത്തെ തികച്ചും കടന്നുകഴിയുമ്പോൾ കേൾക്കേണ്ടതിനേയും കേട്ടതിനേയും കുറിച്ച് (താദൃശശാസ്ത്രങ്ങളെക്കുറിച്ച്) നിനക്കു വൈരാഗ്യം ഉണ്ടാകും.

ചിത്തശുദ്ധികൊണ്ട് വൈരാഗ്യവും പ്രജ്ഞാസ്ഥൈര്യസ്വരൂപമായ ജ്ഞാനയോഗവും എപ്പോൾ തനിക്കു സിദ്ധിക്കുമെന്ന് അറിവാൻ ആഗ്രഹിക്കുന്ന അർജ്ജുനനോട് ഭഗവാൻ പറയുന്നു. വിഷയത്തിൽ ആശ നിമിത്തം നശിക്കുന്നതും നശിക്കാത്തതുമായ വസ്തുക്കളെ വേർതിരിച്ചറിയാത്തതുകൊണ്ട് ചിലതിൽ രാഗം, മറ്റു ചിലതിൽ ദ്വേഷം എന്നീ മനോവൃത്തികൾ നിമിത്തം അന്തഃകരണത്തിൽ നിനക്കു മാലിന്യം പറ്റിയിരിക്കുന്നു. ആ മാലിന്യത്തെ അതിക്രമിപ്പാൻ എപ്പോൾ നീ സമർത്ഥനായിവരുന്നുവോ അപ്പോൾ കേട്ടതും കേൾക്കേണ്ടതും; കിട്ടിയതും കിട്ടാനുള്ളതും; നല്ലതും ചീത്തയും; ഇങ്ങനെ ബഹുവിധത്തിൽ ഇരിക്കുന്ന എല്ലാറ്റിലും നിനക്കു വൈരാഗ്യം ഉദിക്കും. മിഥ്യാഭൂതങ്ങളാണ് കാണപ്പെടുന്നവയും കേൾക്കപ്പെടുന്നവയുമൊക്കെ. അവയിൽ ഒന്നിലും ആഗ്രഹിക്കത്തക്ക യാതൊരു സാരാംശവുമില്ലാത്തതുകൊണ്ട് സർവ്വത്ര വിരക്തി നിനക്ക് ഉണ്ടാകും.

53. ശ്രുതിവിപ്രതിപന്നാ തേ
യദാ സ്ഥാസ്യതി നിശ്ചലാ
സമാധാവചലാ ബുദ്ധി-
സ്തദാ യോഗമവാപ്സ്യസി.

ശ്രുതികൾമൂലം (പലവിധ ശാസ്ത്രങ്ങൾമൂലം) വിക്ഷിപ്തമായിത്തീർന്നിട്ടുള്ള (ഇളകിക്കൊണ്ടിരിക്കുന്ന) നിന്റെ ബുദ്ധി സമാധിയിൽ നിശ്ചലമായിത്തീരുമ്പോൾ നീ യോഗ(ബുദ്ധിയോഗ)ത്തെ പ്രാപിക്കുകയായി.

വിവേകമാണ് വൈരാഗ്യത്തിന്നു കാരണം എന്ന് മുമ്പേ കാണിച്ചുവല്ലോ. ഇതിൽ പ്രജ്ഞാബലമാണ് ജ്ഞാനപ്രാപ്തിക്കു കാരണമെന്നു കാണിക്കുന്നു.

വേദത്തിന്റെ വിഭാഗങ്ങളിൽ ചില ദിക്കിൽ കർമ്മങ്ങളേയും മറ്റു ചില ഭാഗങ്ങളിൽ ഉപാസനകളേയും വേറെ ചില ഭാഗങ്ങളിൽ ജ്ഞാനത്തേയും പുകഴ്ത്തിയിരിക്കുന്നു. ഇങ്ങനെ പല സംഗതികളെ പുകഴ്ത്തുന്ന ഇവയിൽ ഏതു ശരി? ഏതു തെറ്റ്? വേദം തെറ്റിപ്പറകയില്ലല്ലോ? അതിനാൽ എല്ലാം ശരിതന്നെയോ? ഇപ്രകാരം സംശയിക്കുന്ന ബുദ്ധിയെ എല്ലാറ്റിനും (എല്ലാ കല്പനകൾക്കും) അധിഷ്ഠാനമായ ബ്രഹ്മം എന്ന ഒന്നിൽമാത്രം ചലിക്കാതെ ഉറപ്പിക്കുവാൻ നീ എപ്പോൾ സമർത്ഥനാകുന്നുവോ അപ്പോൾ നിനക്ക് പ്രജ്ഞാബലം സിദ്ധിച്ചു എന്നറിഞ്ഞുകൊള്ളുക. അതുണ്ടായാൽ ബ്രഹ്മസാക്ഷാൽക്കാരത്തിന്ന് സാധനമായ ജ്ഞാനയോഗം സിദ്ധമായി. ഈ നിലയിൽ എത്തുവാൻ അഭ്യസിക്കുന്നവനെ 'ആരുരുക്ഷു' (ഉപരിഭൂമിയിലേക്കു കയറുവാൻ ആഗ്രഹിക്കുന്നവൻ) എന്നും 'ആരൂഢൻ' (ഉന്നതസ്ഥാനത്തിൽ കയറിയവൻ) എന്നും പറയും.

അർജ്ജുനൻ പറഞ്ഞു:

54. സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ
സമാധിസ്ഥസ്യ കേശവ!
സ്ഥിതധീഃ കിം പ്രഭാഷേത
കിമാസീത വ്രജേത കിം?

ഹേ കേശവാ! സമാധിസ്ഥനായ സ്ഥിതപ്രജ്ഞന്റെ ഭാഷ എന്ത് (ലക്ഷണം എന്ത്?)? സ്ഥിതപ്രജ്ഞൻ എന്തു സംസാരിക്കും? എങ്ങനെ സ്ഥിതിചെയ്യും? എങ്ങനെ സഞ്ചരിക്കും?

ഭഗവാനേ, കേശവാ, ഞാൻ ബ്രഹ്മമാകുന്നു എന്ന അനുഭവം സിദ്ധിച്ചിരിക്കുന്നവന്റെ ലക്ഷണം എന്താണ്? അദ്ദേഹം ബ്രഹ്മജ്ഞാനിയും സമാധിസ്ഥനുമാകുന്നുവെന്ന് മറ്റുള്ളവർക്കറിവാനുള്ള അസാധാരണമായ ലക്ഷണം എന്താണെന്ന് സമാധിസ്ഥനെക്കുറിച്ചുള്ള ഒരു ചോദ്യം ചോദിക്കുന്നു. അദ്ദേഹം സമാധിയിൽനിന്ന് ഉത്ഥിതനായിരിക്കുമ്പോൾ അന്യന്മാർ ചെയ്യുന്ന സ്തുതിനിന്ദാദി അവസരങ്ങളിൽ അദ്ദേഹത്തിന്റെ സംഭാഷണം എങ്ങനെയിരിക്കും? ഇന്ദ്രിയവ്യാപാരങ്ങളേയും മനസ്സിനേയും അടക്കുവാൻ ഏതുവിധം പ്രവർത്തിക്കും? ഇന്ദ്രിയനിഗ്രഹത്തിന്നായി പ്രവർത്തിക്കാതിരിക്കുന്ന സാധാരണനിലയിൽ വിഷയഭാവം ഏതുവിധത്തിലായിരിക്കും? സാധാരണജനങ്ങളിൽനിന്ന് ഏതേതുവിധത്തിലുള്ള വ്യത്യാസം സമാധിയിൽനിന്ന് എഴുന്നേറ്റ ബ്രഹ്മജ്ഞാനിയിൽ കാണപ്പെടും? എന്ന മൂന്നു ചോദ്യം അർജ്ജുനൻ ചോദിക്കുന്നു. ഭാഷണം, ആസനം, വ്രജനം എന്ന മൂന്നു സംഗതികളെക്കുറിച്ചാണ് ചോദിക്കുന്നത്.

ശ്രീഭഗവാൻ പറഞ്ഞു:

55. പ്രജഹാതി യദാ കാമാൻ
സർവാൻ പാർത്ഥ! മനോഗതാൻ
ആത്മന്യേവാത്മനാ തുഷ്ടഃ
സ്ഥിതപ്രജ്ഞസ്തദോച്യതേ.

അല്ലയോ പാർത്ഥാ! മനോഗതങ്ങളായ സർവ്വകാമങ്ങളേയും നിശ്ശേഷം ഉപേക്ഷിച്ച് ആത്മാവിനാൽ ആത്മാവിൽത്തന്നെ സന്തുഷ്ടനായവൻ സ്ഥിതപ്രജ്ഞൻ എന്നു പറയപ്പെടുന്നു.

ഏതൊരാൾ ഏതൊരു നിലയിൽ എത്തുമ്പോൾ മനോഗതങ്ങളായ സർവ്വഭോഗാശകളേയും വിട്ട് നിരതിശയാനന്ദസ്വരൂപമായ സ്വാത്മാവിൽത്തന്നെ താദൃശാത്മലാഭത്താൽത്തന്നെ സന്തുഷ്ടനായി ഇരിക്കുന്നുവോ അപ്പോൾ പണ്ഡിതന്മാർ ആ മഹാത്മാവിനെ സ്ഥിതപ്രജ്ഞൻ (പ്രജ്ഞാസ്ഥൈര്യം സിദ്ധിച്ചവൻ) എന്നു പറയും.

56. ദുഃഖേഷ്വനുദ്വിഗ്നമനാഃ
സുഖേഷു വിഗതസ്പൃഹഃ
വീതരാഗഭയക്രോധഃ
സ്ഥിതധീർ മുനിരുച്യതേ.

ദുഃഖങ്ങളിൽ അചഞ്ചലചിത്തനും, സുഖങ്ങളിൽ നിസ്പൃഹനും, രാഗം, ഭയം, ക്രോധം ഇവയില്ലാത്തവ... പുരുഷനെ സ്ഥിതപ്രജ്ഞനായ മുനി എന്നു പറയുന്നു.

മോക്ഷത്തിൽ ഇച്ഛയുള്ള ഏതൊരുവനും സമ്പാദിക്കേണ്ടതായ സാധനങ്ങളാണിവയെന്നു സൂചിപ്പിച്ചുകൊണ്ട് സിദ്ധന്റെ മറ്റ് ലക്ഷണങ്ങളെ കാണിക്കുന്നു. ദുഃഖഹേതുക്കളായ ശരീരപീഡകൾ (ആദ്ധ്യാത്മികദുഃഖങ്ങൾ), കൊള്ളക്കാർ, കള്ളന്മാർ, വ്യാഘ്രാദികൾ മുതലായവ നിമിത്തമുണ്ടാകുന്ന ആധിഭൗതിക ദുഃഖങ്ങൾ, കാറ്റ്, വെയിൽ, മഴ മുതലായവകൊണ്ടുണ്ടാകുന്ന ആധിദൈവികദുഃഖങ്ങൾ ഇവ നേരിടുമ്പോൾ മനസ്സിന്നു പതറിച്ചയോ നടുക്കമോ ഇല്ലാതിരിക്കുക, സമാധിനിഷ്ഠകൊണ്ട് അത്തരം സന്ദർഭങ്ങളിൽ ക്ഷോഭിക്കാതിരിക്കുക, സുഖം ജനിപ്പിക്കുന്ന മധുരഭക്ഷണാദിസാധനങ്ങൾ പ്രയത്നപ്പെടാതെ തന്നെ അരികത്ത് വന്നുചേരുന്നുവെങ്കിൽപ്പോലും അവയിൽ ആഗ്രഹം ഇല്ലാതിരിക്കുക, ആ വക പദാർത്ഥങ്ങളെക്കൊണ്ട് ഇന്ദ്രിയങ്ങളെ ആനന്ദിപ്പിക്കേണമെന്നുള്ള വിചാരം കൂടാതെയിരിക്കുക, ഉപകാരം ചെയ്യുന്നവരിൽ പ്രീതിയോ, അപകാരികളിൽ അപ്രീതിയോ, ക്രോധമോ, ആസന്നമായ മരണത്തിൽ ഭയമോ ഇല്ലാതിരിക്കുക. ഇതിന്നു കാരണമായ സർവ്വത്ര ബ്രഹ്മദർശനം എന്നീ ലക്ഷണങ്ങളുടെ സംപൂർത്തി ആരിൽ കാണപ്പെടുന്നുവോ, ആ മഹാനെ വിദ്വാന്മാർ 'ഇവൻ സ്ഥിതപ്രജ്ഞനാണ്' എന്നു പറഞ്ഞു തുടങ്ങും. ഈ വക ലക്ഷണങ്ങൾകൊണ്ട് സ്ഥിതപ്രജ്ഞനാരെന്നറിയേണ്ടതാണ്. മുമുക്ഷുക്കൾ ഈ ഗുണങ്ങൾ വിവേകവൈരാഗ്യങ്ങളാൽ സമ്പാദിക്കണം.

57. യഃ സർവത്രാനഭിസ്നേഹ-
സ്തത്തത് പ്രാപ്യ ശുഭാശുഭം
നാഭിനന്ദതി ന ദ്വേഷ്ടി
തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

ഏതൊരുത്തൻ ഏതിലും ആസക്തിയില്ലാത്തവനായി യഥാപ്രാപ്തങ്ങളായ ശുഭാശുഭങ്ങൾകൊണ്ട് (ശുഭത്തെ) അഭിനന്ദിക്കുകയോ (അശുഭത്തെ) ദ്വേഷിക്കുകയോ ചെയ്യാതെയിരിക്കുന്നു. അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

സമാധിയഭ്യസിക്കുന്ന സാധകന്ന് താഴെ പറയുന്ന സാധനങ്ങൾ ഉണ്ടായിരിക്കണം. ആ നിലയെത്താതെ ധ്യാനനിഷ്ഠ ലഭിക്കയില്ലെന്ന് അറിയിക്കുന്നു. ഏതൊരുവൻ ശരീരത്തെ നിലനിർത്തുവാനുള്ള ആഹാരം വസ്ത്രം മുതലായ സാധനങ്ങളിൽപ്പോലും ആസക്തിയില്ലാത്തവനായി ഇരിക്കുന്നുവോ പ്രാരബ്ധവശാൽ വന്നുചേരുന്ന അനുകൂലപ്രതികൂലാവസ്ഥകളെ അഭിനന്ദിക്കാതേയും ദ്വേഷിക്കാതേയും ഇരിക്കുന്നുവോ, എപ്പോഴും എല്ലായിടത്തും സമമായിരിക്കുന്ന ബ്രഹ്മത്തിൽത്തന്നെ ബുദ്ധി സ്ഥിരപ്പെടുത്തുന്നുവോ, അങ്ങനെയുള്ള ഒരുവന്നു മാത്രമേ ജ്ഞാനനിഷ്ഠ സിദ്ധിക്കുകയുള്ളൂ.

58. യദാ സംഹരതേ ചായം
കൂർമ്മോ/ങ്ഗാനീവ സർവ്വശഃ
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-
സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

കൂർമ്മം (ആമ) എല്ലായിടത്തുനിന്നും തന്റെ അംഗങ്ങളെ അകത്തേക്കു വലിക്കുന്നതുപോലെ ഇന്ദ്രിയാർത്ഥ(വിഷയ)ങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ എപ്പോൾ ഒരാൾക്ക് പിൻവലിക്കുവാൻ കഴിയുന്നുവോ, അപ്പോൾ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമായിത്തീരുന്നു. ജ്ഞാനനിഷ്ഠ സിദ്ധിക്കുവാൻ ഉറച്ച വൈരാഗ്യവും, തീവ്രമായ മോക്ഷേച്ഛയും, ജ്ഞാനത്തിൽത്തന്നെ നിരന്തരമായ പരിശ്രമവും ആവശ്യമുണ്ട്. എങ്കിലും ഇന്ദ്രിയങ്ങളെ ജയിക്കാഞ്ഞാൽ ഈ മൂന്നും സിദ്ധിക്കുകയില്ലെന്ന് ഉറച്ച് ജ്ഞാനാർത്ഥി അതിപ്രയത്നത്താൽ ഇന്ദ്രിയജയം സമ്പാദിക്കേണമെന്നുപദേശിക്കുന്നു. ആമ അന്യരിൽനിന്നുപദ്രവമുണ്ടാകുമെന്ന ഭയത്താൽ അംഗങ്ങളെയെല്ലാം ഉള്ളിൽത്തന്നെ അടക്കുന്നതുപോലെ മോക്ഷേച്ഛയുള്ള യതി ഇന്ദ്രിയങ്ങളെ ശബ്ദാദിവിഷയങ്ങളിൽനിന്നു പിൻവലിച്ച് ലക്ഷ്യമായ ജ്ഞാനത്തിൽത്തന്നെ എപ്പോൾ മനസ്സിനെ ഉറപ്പിക്കുന്നുവോ അപ്പോൾ അവന്റെ ബുദ്ധിയിൽ ജ്ഞാനം സ്ഥിരമായി നില്ക്കും.

59. വിഷയാ വിനിവർത്തന്തേ
നിരാഹാരസ്യ ദേഹിനഃ
രസവർജ്ജം രസോ/പ്യസ്യ
പരം ദൃഷ്ട്വാ നിവർത്തതേ.

നിരാഹാരനായ (ഇന്ദ്രിയങ്ങളെക്കൊണ്ടു വിഷയങ്ങൾ അനുഭവിക്കാത്തവനായ) ദേഹിക്ക് വിഷയങ്ങൾ അകലുന്നുണ്ട്. പക്ഷേ, അവയിലുള്ള രസം (ആസക്തി) അവശേഷിക്കുന്നു. പരമാത്മാവിനെ ദർശിക്കുമ്പോഴാകട്ടെ അവന്റെ ആ ആസക്തിയും മാഞ്ഞുപോകുന്നു.

പ്രജ്ഞാസ്ഥൈര്യം ഇന്ദ്രിയങ്ങളെ ജയിച്ചതുകൊണ്ടുമാത്രം സിദ്ധിക്കുമെന്നു പറയുന്നത് ശരിയല്ല. ഏതെങ്കിലും ഒരു കാര്യത്തിന്നുവേണ്ടി ഇന്ദ്രിയങ്ങളെ അടക്കിയിരിക്കുന്ന പുരുഷനിൽ ഇന്ദ്രിയനിഗ്രഹം മാത്രമല്ലാതെ പ്രജ്ഞാസ്ഥൈര്യം കാണപ്പെടു

ന്നില്ലല്ലോ എന്നു ശങ്കിക്കുന്നുണ്ടെങ്കിൽ അതിന്നു കാരണം അവന്റെ രാഗം നശിക്കായ്കയാണ്. രാഗം നശിക്കണമെങ്കിൽ ബ്രഹ്മസാക്ഷാൽക്കാരമുണ്ടാവുക തന്നെ വേണമെന്നുറപ്പിക്കുന്നു. വിഷയങ്ങളെ ആഹരിക്കുന്നതുകൊണ്ട് ഇന്ദ്രിയങ്ങൾക്ക് ആഹാരങ്ങൾ എന്ന പേരുണ്ട്. നിയമങ്ങൾക്കുവേണ്ടി ഇന്ദ്രിയങ്ങളെ അടക്കിയിരിക്കുന്നുവെങ്കിലും, ദേഹത്തിലുള്ള 'അഹം' ബുദ്ധി നശിക്കുന്നില്ല. അവൻ ദേഹാഭിമാനംവിട്ട താപസനല്ല. ഇന്ദ്രിയനിഗ്രഹത്താൽ ശബ്ദാദിവിഷയങ്ങൾ അവനെ ബാധിക്കുന്നില്ലെങ്കിലും രാഗം നശിക്കുന്നില്ല. ആ രാഗമാകട്ടെ, അദ്വിതീയബ്രഹ്മസാക്ഷാൽക്കാരലാഭത്തിൽ നശിക്കുന്നു. 'വിഷയങ്ങൾ അനുഭവയോഗ്യങ്ങളാണെന്നുള്ള ഭാവനയാണ് രാഗസ്വരൂപം.' അതാണ് ബ്രഹ്മജ്ഞാനമുണ്ടായിട്ടില്ലെന്നതിന്റെ ലക്ഷണം. 'കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമായ സർവ്വവും ഈ ഞാനും ഉൾപ്പെടെ എല്ലാം ബ്രഹ്മം മാത്രമായിരിക്കുന്നു. അന്യമായിട്ടൊന്നുമില്ല.' എന്ന ജ്ഞാനമാകുന്ന അഗ്നിയിൽ ഭോക്താവ് ഭോഗ്യം എന്ന കാട് ദഗ്ദ്ധമാകുമ്പോൾ ബ്രഹ്മഭിന്നമായിട്ട് യാതൊന്നുമില്ലെന്നനുഭവപ്പെടും. ആ നില തെറ്റാതിരിക്കുന്നതുതന്നെയാണ് പ്രജ്ഞാസ്ഥൈര്യം എന്നു പറയപ്പെടുന്നത്. ജ്ഞാനനിഷ്ഠലാഭത്തിന്ന് അടുത്ത സാധനം ഇന്ദ്രിയജയമാകയാൽ അത് സമ്പാദിക്കണം. പിന്നെ ശ്രവണമനനാദികളിൽക്കൂടെ ജ്ഞാനത്തെ സ്ഥിരപ്പെടുത്തുകയും വേണം.

60. യതതോ ഹ്യപി കൗന്തേയ!
പുരുഷസ്യ വിപശ്ചിതഃ
ഇന്ദ്രിയാണി പ്രമാഥീനി
ഹരന്തി പ്രസഭം മനഃ

ഹേ കൗന്തേയാ! ഇന്ദ്രിയനിഗ്രഹത്തിനായി പ്രയത്നിക്കുന്ന വിദ്വാനായ പുരുഷന്റെ മനസ്സിനെപ്പോലും തകർക്കുന്നവയാണ് ഇന്ദ്രിയങ്ങൾ. അവ മനസ്സിനെ ബലാൽ അപഹരിക്കുകയും ചെയ്യുന്നു.

നിശ്ശേഷം രാഗദ്വേഷാദിദോഷങ്ങൾ നശിച്ച് കർമ്മങ്ങളിൽ നിന്നുവിട്ട് വിദേഹമുക്തിലാഭത്തിന്ന് ബ്രഹ്മജ്ഞാനം സമ്പാദിക്കണം, എന്നുറപ്പിച്ചതിന്നുശേഷം ആ ജ്ഞാനം ലഭിക്കേണ്ടമാതിരി ലഭിക്കേണമെങ്കിൽ ആദ്യമായി ഇന്ദ്രിയനിഗ്രഹം സമ്പാദിക്കണമെന്ന് കാരണം കാണിച്ച് ദൃഢപ്പെടുത്തുന്നു. സമാധിലാഭത്തിന്നും അതുവഴി പ്രതിബന്ധമില്ലാത്തതായ ബ്രഹ്മജ്ഞാനത്തിന്നുമായി നല്ലപോലെ പ്രയത്നിക്കുകയും വിഷയങ്ങൾ എല്ലാം മായികവും തുച്ഛവുമാണെന്ന് അറിയുകയും ചെയ്താൽ പുരുഷന്റെ മനസ്സിനെപ്പോലും ബലാൽക്കാരേണ ക്ഷോഭിപ്പിക്കുന്ന സ്വഭാവം ഇന്ദ്രിയങ്ങൾക്കുള്ളതുകൊണ്ട് അവയെ ജയിക്കാതെ സമ്യക്ജ്ഞാനം ലഭിക്കുകയില്ല; തീർച്ചയാണ്. വിവേകമുള്ള മനസ്സിനെപ്പോലും ഇന്ദ്രിയങ്ങൾ വിഷയദർശനക്ഷണത്തിൽ ലക്ഷ്യത്തിൽനിന്നു തെറ്റിച്ച് വിഷയങ്ങളിൽ പ്രവർത്തിപ്പിക്കും. അതുകൊണ്ട് ഇന്ദ്രിയജയം ഏറ്റവും ആവശ്യമാണ്.

61. താനി സർവ്വാണി സംയമ്യ
യുക്ത ആസീത മത്പരഃ
വശേ ഹി യസ്യേന്ദ്രിയാണി
തസ്യപ്രജ്ഞാ പ്രതിഷ്ഠിതാ.

അവയെല്ലാം സംയമനം ചെയ്ത് മത്പരനായി (ഭഗവൽപരനായി) യോഗയുക്തനായി സ്ഥിതിചെയ്യണം. അങ്ങനെ ഇന്ദ്രിയങ്ങളെല്ലാം ആർക്ക് വശംവദങ്ങളായിരിക്കുന്നുവോ അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാകുന്നു. ഇന്ദ്രിയങ്ങളെ ജയിച്ചവൻതന്നെ 'സ്ഥിതപ്രജ്ഞൻ' എന്നു ധരിക്കുക.

എല്ലാ ഇന്ദ്രിയങ്ങളേയും വിഷയദോഷദർശനത്താൽ അതാതു ഗോളങ്ങളിൽത്തന്നെ നിർത്തി ഞാൻതന്നെ പരമാത്മാവെന്ന സ്ഥിരനിശ്ചയത്തോടുകൂടെ ഇരിക്കണം. ഇങ്ങനെ ആരുടെ ഇന്ദ്രിയങ്ങൾ അവന്നധീനങ്ങളായിരിക്കുന്നുവോ അവന്റെ ബുദ്ധിക്ക് സ്ഥൈര്യം സിദ്ധിക്കും. അതുവഴി മോക്ഷവും ലഭിക്കും. അങ്ങനെയിരിക്കാൻ സാധിക്കാത്തവന്ന് മോക്ഷം സിദ്ധിക്കയില്ല. അഭ്യാസത്താൽ ഈ നിലയിൽ എത്തണം.

62. ധ്യായതോ വിഷയാൻ പുംസ-
സ്സംഗസ്തേഷൂപജായതേ
സങ്ഗാത് സഞ്ജായതേ കാമഃ
കാമാത് ക്രോധോ*f*ഭിജായതേ.

63. ക്രോധാദ് ഭവതി സമ്മോഹഃ
സമ്മോഹാത് സ്മൃതിവിഭ്രമഃ
സ്മൃതിഭ്രംശാദ് ബുദ്ധിനാശോ
ബുദ്ധിനാശാത് പ്രണശ്യതി.

വിഷയങ്ങളെ ധ്യാനിക്കുന്ന പുരുഷന് അവയിൽ സംഗം ജനിക്കുന്നു. സംഗംമൂലം കാമം ഉണ്ടാകുന്നു. കാമത്തിൽനിന്ന് ക്രോധവും ഉണ്ടാകുന്നു.

ക്രോധത്തിൽനിന്നു മോഹവും മോഹത്തിൽനിന്നു സ്മൃതിഭ്രംശവും സ്മൃതിഭ്രംശത്തിൽനിന്നു ബുദ്ധിനാശവും ഉണ്ടാകുന്നു. ബുദ്ധിനാശംമൂലം മനുഷ്യൻ നശിക്കുകയും ചെയ്യുന്നു.

അന്തഃകരണത്തെ വിഷയങ്ങളിൽ ഇന്ദ്രിയങ്ങൾ പതിപ്പിക്കുന്നുവെങ്കിൽ വിദ്വാന് എന്ത് അനർത്ഥമാണ് ഉണ്ടാകുവാൻ പോകുന്നത്? എന്നു ചോദിക്കുന്നവനോട് ഇന്ദ്രിയങ്ങൾക്കധീനനായാൽ വിദ്വാന്മാർക്കുപോലും അനേകം അനർത്ഥങ്ങളും അതുനിമിത്തം വീണ്ടും ജന്മമരണാദികളും ഉണ്ടാകുമെന്നല്ലാതെ മോക്ഷസിദ്ധിയുണ്ടാകയില്ലെന്ന് അസ്പഷ്ടമാകുന്നു. ശബ്ദാദിവിഷയങ്ങളുടെ ഗുണങ്ങളെ ചിന്തിക്കുന്ന മനുഷ്യന്ന് അവയിൽ പ്രീതിയും അവയെ അനുഭവിപ്പാൻ ബലമായ ആഗ്രഹവും ഉണ്ടാകും. ആ ആഗ്രഹത്തിന്ന് ഏതെങ്കിലും വിധത്തിൽ ആരിൽനിന്നെങ്കിലും പ്രതിബന്ധം നേരിടുമ്പോൾ ആ ആഗ്രഹംതന്നെ ക്രോധമായി പരിണമിക്കും. അങ്ങനെ കാമത്തിൽനിന്ന് ക്രോധം ഉണ്ടാകുന്നു.

ക്രോധം വന്നാൽ എന്തു ചെയ്യാം, എന്തു ചെയ്തുകൂടാ എന്നുള്ള വിചാരം നശിക്കും. അതുനിമിത്തം ഇതാരാണ് അമ്മയല്ലേ, അച്ഛനല്ലേ, ഗുരുവല്ലേ എന്നിങ്ങനെ ഗുരുഭൂതന്മാരായവരിൽപ്പോലും ആ ഓർമ്മയില്ലാതാകും. അങ്ങനെ വരുമ്പോൾ മഹാന്മാരെ അതിക്രമിക്കുകനിമിത്തം ശാസ്ത്രഗുരുവാക്യാനുസരണം വളരെക്കാലം അഭ്യസിച്ചുണ്ടായിവന്ന ബ്രഹ്മാകാരവൃത്തി നശിക്കും. തന്മൂലം നരകപാതം മുതലായ മഹാദോഷങ്ങൾ വിദ്വാന്മാർക്കുപോലും അനുഭവിക്കേണ്ടതായി വന്നുകൂടും. അതുകൊണ്ട് ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻതിരിക്കേണ്ടത് ഏറ്റവും ആവശ്യമാകുന്നു.

64. രാഗദ്വേഷവിയുക്തൈസ്തു
വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ
പ്രസാദമധിഗച്ഛതി.

എന്നാൽ, രാഗദ്വേഷരഹിതങ്ങളും ആത്മവശ്യങ്ങളും ആയ ഇന്ദ്രിയങ്ങളെക്കൊണ്ട് വിഷയങ്ങളെ അനുഭവിക്കുന്ന ആത്മവിജയിയായ പുരുഷൻ ചിത്തപ്രസാദത്തെ പ്രാപിക്കുന്നു.

വിഷയങ്ങളെ ഇന്ദ്രിയങ്ങൾകൊണ്ട് ഗ്രഹിക്കാതിരിക്കുന്ന വിദ്വാൻ തന്റെ ശരീരയാത്ര എങ്ങനെ സാധിക്കും? എന്ന ശങ്കയെ തീർത്തുകൊണ്ട് നിത്യവും സമാധിയഭ്യസിക്കുന്നവന്ന് സിദ്ധിക്കുന്ന ഫലം എന്തെന്നു കാണിക്കുന്നു. രാഗദ്വേഷങ്ങൾക്ക് കാരണം വിഷയങ്ങളിൽ ഇഷ്ടം അനിഷ്ടം എന്ന ഭാവനകളാണ്. എല്ലാ വിഷയങ്ങളും ദോഷദുഷ്ടങ്ങളാകയാൽ അവയിൽ വിരക്തി സമ്പാദിക്കേണ്ടതാണ്. അപ്പോൾ ഇന്ദ്രിയങ്ങൾ വിദ്വാന് അധീനങ്ങളാകും. തന്നിമിത്തം മനസ്സും അവന്ന് അധീനമാകും. ആ ഇന്ദ്രിയങ്ങളെക്കൊണ്ട് ശരീരത്തിന്റെ നിലനില്പിന്നാവശ്യമായ അന്നപാനാദികൾ കിട്ടുമ്പോൾ ഇഷ്ടാനിഷ്ടഭാവം

കൂടാതെ സ്വീകരിക്കുകയാണെങ്കിൽ ശുദ്ധമായ ആ മനസ്സ് തന്റെ അധീനത്തിൽ നില്ക്കും. ചാഞ്ചല്യം എന്ന മനസ്സിന്റെ സ്വഭാവം നശിക്കും. അതുതന്നെയാണ് പ്രസാദം എന്ന് പറയപ്പെടുന്ന നൈർമ്മല്യം. മനശ്ചാഞ്ചല്യം മനസ്സിന്റെ കളങ്കം എന്നും, മനസ്സൈഥര്യം മനസ്സിന്റെ നൈർമ്മല്യം എന്നും ധരിക്കുക.

65. പ്രസാദേ സർവദുഃഖാനാം

ഹാനിരസ്യോപജായതേ

പ്രസന്നചേതസോ ഹ്യാശു

ബുദ്ധിഃ പര്യവതിഷ്ഠതേ.

പ്രസാദം സിദ്ധിച്ചുകഴിയുമ്പോൾ അവന്ന് സർവ്വദുഃഖങ്ങളും നശിച്ചുപോകുന്നു. പ്രസന്നചിത്തന്റെ ബുദ്ധി പെട്ടെന്ന് സുപ്രതിഷ്ഠിതമായിത്തീരുകയും ചെയ്യുന്നു.

ഇന്ദ്രിയങ്ങളേയും മനസ്സിനേയും സ്വാധീനപ്പെടുത്തിയ വിദ്വാനുണ്ടാകുന്ന ഫലം കാണിക്കുന്നു. സമാധി നിഷ്ഠയിൽക്കൂടെ ഇന്ദ്രിയമനസ്സുകളുടെ ശുദ്ധി സിദ്ധമാകുമ്പോൾ സുഖദുഃഖരൂപത്തിൽ മനസ്സിന്നുണ്ടാകുന്ന എല്ലാ ചാഞ്ചല്യങ്ങളും (വിക്ഷേപങ്ങളും) നശിക്കും. ചിത്തപ്രസാദം എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ സർവ്വവും ബ്രഹ്മംമാത്രമാണെന്നുള്ള നിയതമായ ബുദ്ധി ബ്രഹ്മത്തിൽത്തന്നെ സ്ഥിരപ്രതിഷ്ഠയെ പ്രാപിക്കും.

66. നാസ്തി ബുദ്ധിരയുക്തസ്യ

ന ചായുക്തസ്യ ഭാവനാ

ന ചാഭാവയതഃ ശാന്തി-

രശാന്തസ്യ കുതഃ സുഖം.

അയുക്തന്ന്, യോഗയുക്തനല്ലാത്തവന്ന്, ഏകാഗ്രബുദ്ധിയുമില്ല; ഭാവന (ധ്യാനനിഷ്ഠ)യും ഇല്ല. ഭാവനയില്ലാത്തവന്ന് ശാന്തി ഇല്ല. അശാന്തന്ന് എവിടെയാണ് സുഖം?

വിഷയവൈരാഗ്യം കർമ്മസന്ന്യാസം എന്ന സാധനസമ്പത്തിയോടുകൂടെ ഗുരുമുഖത്തിൽനിന്ന് മഹാവാക്യാർത്ഥം ശ്രവിച്ചാൽമാത്രം പോരാ. മനനനിദിധ്യാസനകൾ ശീലിച്ച് സമ്യഗ്ജ്ഞാനം സമ്പാദിച്ചാലല്ലാതെ മുക്തി ലഭിക്കയില്ല. സമ്യഗ്ജ്ഞാനമോ സമാധികൊണ്ടേ കിട്ടുകയുള്ളൂ. സമാധിയാകട്ടെ നിശ്ശേഷം രാഗത്യാഗപൂർവ്വകമായ ഇന്ദ്രിയനിഗ്രഹം ഉള്ളവന്നുമാത്രം സിദ്ധിക്കും. ഈ സംഗതികൾ 'യതതോഹ്യപി കൗന്തേയ' എന്നശ്ലോകം മുതൽക്കുള്ള അഞ്ചു ശ്ലോകങ്ങളിൽ സ്പഷ്ടമാക്കി. അതിൽ 'ധ്യായതോ വിഷയാൻ പുംസഃ' എന്നു തുടങ്ങുന്ന രണ്ടു പദ്യങ്ങളാൽ വിഷയചിന്തനിമിത്തം ഉണ്ടാകുന്ന നരകപാതാദി ദോഷങ്ങളെ വ്യക്തമാക്കുന്നുണ്ട്. വേദാന്തശ്രവണാദികൾകൊണ്ടുമാത്രം സംതൃപ്തനായിട്ട് സമാധിദ്വാരാ ആത്മസാക്ഷാൽകാരത്തിന്നു പരിശ്രമിക്കാതിരുന്നാൽ ജീവന്മുക്തിയും അവസാനം കൈവല്യവും സിദ്ധിക്കയില്ലെന്ന് വ്യക്തമാക്കുകയും സമാധ്യനുഷ്ഠാനം ആലസ്യം കൂടാതെ ചെയ്യേണ്ടതാണെന്നുറപ്പിക്കുകയും ചെയ്യുന്നു. വേദാന്തശ്രവണം എത്രതന്നെ ഉണ്ടായാലും ചിത്തത്തെ ഏകാഗ്രമാക്കി നിർത്താത്തവന്ന് പ്രത്യഗാത്മാവിൽ ബുദ്ധിക്കു സ്ഥിരത ലഭിക്കുന്നതല്ല. സ്ഥിരത കിട്ടാത്തവന്ന് 'ബ്രഹ്മംതന്നെ ആത്മാ'വെന്ന അനുഭവവും ഉണ്ടാവുകയില്ല. അതുണ്ടാകാഞ്ഞാൽ തൽസംബന്ധമായ ശാന്തിയും അതുനിമിത്തമുണ്ടാകേണ്ടതായ ബ്രഹ്മാനന്ദവും ലഭിക്കുകയില്ല.

67. ഇന്ദ്രിയാണാം ഹി ചരതാം

യന്മനോഽനുവിധീയതേ

തദസ്യ ഹരതി പ്രജ്ഞാം

വായുർനാവമിവാംഭസി.

വിഷയങ്ങളിൽ ചരിക്കുന്ന ഇന്ദ്രിയങ്ങൾക്ക് ഏതൊരാളുടെ മനസ്സ് വശവർത്തിയായിത്തീരുന്നുവോ, ആ മനസ്സ് അവന്റെ പ്രജ്ഞയെ, ബുദ്ധിയെ, കാറ്റ് ജലത്തിൽ ഇറക്കിയ തോണിയെയെന്നപോലെ, യഥേഷ്ടം വലിച്ചുകൊണ്ടുപോകുന്നു.

ശാസ്ത്രാഭ്യാസം നശിക്കാത്തതുപോലെ സൂക്ഷ്മബുദ്ധിയുള്ളവരുടെ ശ്രവണാദി ഇന്ദ്രിയജന്യജ്ഞാനം നശിക്കുകയില്ല. അതുകൊണ്ട് സമാധിയില്ലെങ്കിലും ആത്മബോധം നശിക്കയില്ല. അതുകൊണ്ടു മുക്തിയും സിദ്ധിക്കും എന്നു ശങ്കിക്കേണ്ട. ശാസ്ത്രാഭ്യാസം, അഗ്നിഹോത്രാദികർമ്മാനുഷ്ഠാനം എന്നിവ സ്ഥൂലമാണ്. അതും നിത്യാഭ്യാസമില്ലാതിരിക്കയാണെങ്കിൽ മറന്നുപോകും. സൂക്ഷ്മത്തിൽവെച്ചും അതിസൂക്ഷ്മമായ ആത്മബോധം സമാധിയുടെ അഭാവത്തിൽ ഉറയ്ക്കുകയില്ലെന്ന് പിന്നെ പറയേണ്ടതില്ലല്ലോ. അതുകൊണ്ട് സമാധ്യഭ്യാസം അത്യാവശ്യമാണ് എന്നു കാണിപ്പാൻ അതിൽ ഉറച്ചിരിക്കാതെ ബഹിർമ്മുഖനായിരിക്കുന്ന വിദ്വാന് സംഭവിക്കാവുന്ന ദോഷം വിശദമാക്കുന്നു. ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിക്കുമ്പോൾ അതിനെ അനുസരിച്ച് മനസ്സിനേയും പ്രവർത്തിപ്പാൻ അനുവദിക്കുന്ന വിദ്വാന്റെ ബ്രഹ്മനിഷ്ഠയെ ആ മനസ്സ്, സമുദ്രജലത്തിൽ സഞ്ചരിക്കുന്ന കപ്പലിനെ കാറ്റ് എത്തേണ്ട ലക്ഷ്യമായ ദിക്കിൽ നിന്ന് തെറ്റിച്ചു മറ്റൊരു സ്ഥാനത്തിൽ എത്തിക്കുന്നതുപോലെ, ബ്രഹ്മാനന്ദാനുഭവത്തിൽനിന്നു തെറ്റിച്ച് നശ്വരവിഷയാനന്ദത്തിൽ ചാടിക്കും. പഠിച്ചവനേയും, പഠിക്കാത്തവനേയും ഒരുപോലെ അധഃപതിപ്പിക്കും.

68. തസ്മാദ് യസ്യ മഹാബാഹോ!

നിഗൃഹീതാനി സർവശഃ

ഇന്ദ്രിയാണീന്ദ്രിയാർത്ഥേഭ്യ-

സ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ.

അല്ലയോ മഹാബാഹോ! അതുകൊണ്ട് ഏതൊരുവന്റെ ഇന്ദ്രിയങ്ങൾ സർവ്വപ്രകാരത്തിലും ഇന്ദ്രിയാർത്ഥങ്ങളിൽനിന്ന് നിശ്ശേഷം അടക്കിനിറുത്തപ്പെട്ടിരിക്കുന്നുവോ, അവന്റെ പ്രജ്ഞ പ്രതിഷ്ഠിതമാണ്.

എടോ, ശൂരനായ അർജ്ജുനാ! അതുകൊണ്ട് ഇന്ദ്രിയങ്ങളെയെല്ലാം ശബ്ദാദികളായ സകല വിഷയങ്ങളിൽനിന്നും പിൻവലിച്ച് അതാതുഗോളങ്ങളിൽ സ്ഥിരപ്പെടുത്തുവാൻ സാധിക്കുന്നവന്നുമാത്രമേ ബുദ്ധിയെ ബ്രഹ്മത്തിൽ സ്ഥിരപ്പെടുത്തുവാൻ സാധിക്കുകയുള്ളൂ.

69. യാ നിശാ സർവഭൂതാനാം

തസ്യാം ജാഗർത്തി സംയമീ

യസ്യാം ജാഗ്രതി ഭൂതാനി

സാ നിശാ പശ്യതോ മുനേഃ.

ഏതൊന്നാണോ, ഏതൊരു ആത്മനിഷ്ഠയാണോ, സർവ്വഭൂതങ്ങൾക്കും രാത്രി, ആ രാത്രിയിൽ സംയമി ഉണർന്നിരിക്കുന്നു. ഏതൊന്നിൽ, ഏതൊരുവിഷയാനുഭവത്തിൽ ഭൂതങ്ങൾ ഉണർന്നിരിക്കുന്നുവോ, അത് സത്യദർശിയായ മുനിക്കു രാത്രിയാകുന്നു. (ഭൂതങ്ങളുടെ അജ്ഞാനാന്ധകാരാവസ്ഥ മുനിക്കു പറ്റുന്നതല്ല.)

'എല്ലാം ബ്രഹ്മം മാത്രം' എന്ന അനുഭവമുണ്ടായ മഹാത്മാവിന്ന് മറ്റുള്ളവരിൽനിന്നുള്ള വിശേഷമെന്തെന്നു കാണിക്കുന്നു. സ്ഥിതപ്രജ്ഞനെ ഒഴിച്ച് മറ്റുള്ളവർക്കെല്ലാം യാതൊരു വിദ്യാരൂപിണിയായ പരദേവത രാത്രിയെന്നപോലെ അജ്ഞാനാവൃതയായിരിക്കുന്നുവോ സത്താസ്ഫൂർത്തിവതിയായ ആ വിദ്യാവസ്ഥയിൽ ബ്രഹ്മജ്ഞാനി ഉണർന്നിരിക്കുന്നു. "ഞാൻ, എന്റേത്, ഇതെനിക്കനിഷ്ടം, ഇത് ഇഷ്ടം" ഇപ്രകാരമുള്ള ദ്വൈതദൃഷ്ടിയിൽനിന്ന്, അജ്ഞാനാവസ്ഥിതിയിൽനിന്ന്, ഉണർന്ന് സത്താസ്ഫൂർത്തിയിൽ രമിച്ചുകൊണ്ടിരിക്കുന്നു. മറ്റു പ്രാണികൾ ഏതൊന്നിൽ (ഏതൊരു ലോകവ്യവഹാരത്തിൽ) ജാഗരൂകങ്ങളായിരിക്കുന്നുവോ ആ നില ജ്ഞാനിക്കു രാത്രിയെന്നപോലെയുമിരിക്കുന്നു. കാണുന്നവൻ, കാണത്തക്കത്, കാഴ്ച എന്ന മൂന്നുവിധഭേദങ്ങളേയും അതിക്രമിച്ച് അദ്വിതീയൈകബ്രഹ്മമായി വസിക്കുന്നു. സർവ്വവാസനാക്ഷയം നിമിത്തം ബ്രഹ്മജ്ഞാനി ലോകവ്യവഹാരം അറിയാത്തവനായിത്തന്നെയിരിക്കു

ന്നു. അതുകൊണ്ട് ഇതരപ്രാണികളുടെ പകൽബ്രഹ്മത്തിന്ന് രാത്രിയും, അവരുടെ രാത്രി ബ്രഹ്മത്തിന്ന് പകലുമായി ഇരിക്കുന്നുവെന്നു പറഞ്ഞിരിക്കുന്നു.

70. ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവേ
സ ശാന്തിമാപ്നോതി ന കാമകാമീ.

ജലപ്രവാഹങ്ങൾ വന്നുവീണ് ആപൂരണംചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന സമുദ്രം എങ്ങനെ അക്ഷോഭ്യമായി സ്ഥിതിചെയ്യുന്നുവോ, അതുപോലെ കാമങ്ങൾ (വിഷയങ്ങൾ) ഇന്ദ്രിയഗോചരങ്ങളായിക്കൊണ്ടിരുന്നാലും ഏതൊരുവൻ അക്ഷോഭ്യനായിരിക്കുന്നുവോ, അവൻ ശാന്തിയെ പ്രാപിക്കും. ഭോഗേച്ഛുവിന് ഒരിക്കലും ശാന്തി ലഭിക്കുന്നതല്ല.

വിദേഹമുക്തി ആർക്കാണു ലഭിക്കുക എന്നു കാണിക്കുന്നു. ഗംഗ, യമുന, ഗോദാവരി മുതലായ പലേ നദീമാർഗ്ഗങ്ങളിൽക്കൂടെ എത്രയോ അധികം ജലപ്രവാഹം വന്നുചേർന്നാലും സമുദ്രം സ്വന്തനില തെറ്റാതെ ഏതുവിധം സ്ഥിതിചെയ്യുന്നുവോ അതുപോലെ പ്രാരബ്ധവശാൽ എത്രയെത്ര ഭോഗ്യവസ്തുക്കൾ വന്നുചേർന്നാലും ഇല്ലെങ്കിലും ചിന്മാത്രമായിരിക്കുകയെന്ന സ്വന്തനില തെറ്റാതെ ഏതൊരുവൻ ഇരിക്കുന്നുവോ അവൻ വിദേഹകൈവല്യത്തെ പ്രാപിക്കുന്നു. തുച്ഛമായ ഭോഗ്യപദാർത്ഥങ്ങളെ ആഗ്രഹിക്കുന്നവന്ന് ആ മഹാപദവി ലഭിക്കുകയില്ല. തീർച്ചയാണ്.

71. വിഹായ കാമാൻ യഃ സർവ്വാൻ
പുമാംശ്ചരതി നിസ്പൃഹഃ
നിർമമോ നിരഹം കാരഃ
സ ശാന്തിമധിഗച്ഛതി.

സർവ്വകാമങ്ങളും പരിത്യജിച്ച് ഏതൊരു പുരുഷൻ നിസ്പൃഹനും, നിർമ്മമനും, നിരഹംകാരനുമായി ജീവിക്കുന്നു; അവൻ ശാന്തി പ്രാപിക്കുന്നു.

ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാത്തവന്നുള്ള അനർത്ഥങ്ങളെ മുമ്പെ വിവരിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് മോക്ഷത്തിൽ ഇച്ഛയുള്ളവൻ എപ്പോഴും സമാധിനിഷ്ഠനായിരിക്കണം എന്നു ദൃഢമാക്കുന്നു. ഏതൊരു പുരുഷൻ ശരീരേന്ദ്രിയാദികളിൽ 'ഞാനെന്നും എന്റേതെന്നു'മുള്ള ഭാവംവെക്കാതെ ഒന്നിലും ആഗ്രഹം വെക്കാതെ ഒരേടത്തുതന്നെ വസിക്കാതെ, ബ്രഹ്മാനന്ദം അനുഭവിച്ചുകൊണ്ട് സർവ്വത്ര സഞ്ചരിക്കുന്നുവോ അവൻ ദേഹാവസാനത്തിൽ ബ്രഹ്മമായിത്തന്നെ ഭവിക്കും. വിഷയഭോഗങ്ങളെ ആഗ്രഹിക്കുന്നവന്ന് ഈ മഹാപദവി ലഭിക്കയില്ല; തീർച്ചയാണ്.

72. ഏഷാ ബ്രാഹ്മീ സ്ഥിതിഃ പാർത്ഥ!
നൈനാം പ്രാപ്യ വിമുഹ്യതി
സ്ഥിത്വാസ്യാമന്തകാലേഽപി
ബ്രഹ്മനിർവാണമൃച്ഛതി

ഹേ പാർത്ഥാ! ഇതാണ് ബ്രാഹ്മീസ്ഥിതി (ബ്രഹ്മനിഷ്ഠ.) ഇത് (ഈ സ്ഥിതി) പ്രാപിച്ചുകഴിഞ്ഞ മനുഷ്യന്ന് പിന്നെ മോഹം (സംസാരാസക്തി) ഉണ്ടാവുകയില്ല. അന്ത്യകാലത്തിലെങ്കിലും ഈ സ്ഥിതി ഉണ്ടായാൽ ബ്രഹ്മനിർവാണം സിദ്ധിക്കുകയും ചെയ്യും.

ഇതു മുമുക്ഷു തീർച്ചയായും സമ്പാദിക്കണം. മറ്റൊരുവിധത്തിലും സംസാരത്തിൽനിന്നു മോചനം ലഭിക്കുന്നതല്ലെന്ന് ഉപദേശിച്ചുകൊണ്ട് ജ്ഞാനമഹിമയെ പ്രതിപാദിച്ച് അതിനെ അവസാനിപ്പിക്കുന്നു! മോക്ഷേച്ഛയുള്ളവനായ, അർജ്ജുനനോട് സംസാരദുഃഖത്തിൽനിന്നു കരകയറ്റുന്ന (പം) പരമാത്മാവിനെ അർത്ഥിക്കുന്നവനാകയാൽ 'പാർത്ഥൻ' എന്ന അർത്ഥോദ്ദേശത്തോടുകൂടെ ഭഗവാൻ പറയുന്നു. 'പാർത്ഥാ! (മുമുക്ഷോ) ഞാൻ പറയുന്നതിനെ ശ്രദ്ധിച്ചുകേൾക്കുക! അതിനെ പ്രായോഗികമാക്കുവാൻ ശ്രമിക്കുക. മുമുക്ഷുക്കൾ സമ്പാദിക്കേണ്ടതായ ബ്രഹ്മനിഷ്ഠയുടെ സ്വരൂപമെന്താണെന്നാകുന്നു ഞാനിപ്പോൾ നിന്നോടു പറഞ്ഞത്. വിദേഹകൈവല്യത്തെ ആഗ്രഹിക്കുന്ന ഒരുവൻ ഈ നിലയിൽ എത്തിച്ചേർന്നാൽ പിന്നെ ദേഹേന്ദ്രിയാദികളിൽ ആത്മഭാവനാരൂപമായ മോഹം അവന്നുണ്ടാവുകയില്ല. ഈ നിലയിൽ ചാഞ്ചല്യമില്ലാതെ പ്രാരബ്ധം അനുസരിച്ച് വന്നുചേരുന്ന സുഖം ദുഃഖം മുതലായ അവസ്ഥകളുടെ സാക്ഷിയായിത്തന്നെ ജീവിച്ച് അവസാനം വിദേഹകൈവല്യം പ്രാപിക്കും.'

ദേവന്മാരിൽനിന്നു തന്റെ ചരമകാലം ഏറ്റവും അടുത്തിരിക്കുന്നു എന്നറിഞ്ഞ് 'ഖട്വാംഗൻ' എന്ന രാജാവ് മുഹൂർത്തസമയം ബ്രഹ്മനിഷ്ഠയിൽ ഇരുന്നതുകൊണ്ടുതന്നെ മുക്തിയെ പ്രാപിച്ചു. അത്രയധികം മാഹാത്മ്യം ഈ ബ്രഹ്മനിഷ്ഠയ്ക്കുണ്ട്. അതുകൊണ്ടു വിദേഹമുക്തിയെ ആഗ്രഹിക്കുന്ന ഏതൊരുവനും ബാഹ്യവ്യാപാരങ്ങൾ തീരെയുപേക്ഷിച്ച് ഈ നിഷ്ഠയിൽ നിരന്തരം സ്ഥിതിചെയ്യണം എന്ന് സിദ്ധാന്തിക്കുന്നു.

(സാംഖ്യയോഗം എന്ന രണ്ടാം അദ്ധ്യായം കഴിഞ്ഞു.)

## അദ്ധ്യായം 3

**27. കർമ്മയോഗം** – ശ്രീകൃഷ്ണഭഗവാന്റെ വാക്കുകളിൽനിന്ന് ജ്ഞാനയോഗമാണ് (സാഖ്യയോഗം) സാക്ഷാൽ മോക്ഷസാധനമെന്നും അതുകൊണ്ടുതന്നെ അത് കർമ്മയോഗത്തേക്കാൾ ശ്രേഷ്ഠമാണെന്നും അർജ്ജുനൻ ധരിച്ചു. ഈ ധാരണയിൽനിന്നുണ്ടായ സംശയത്തിന്റെ നിവൃത്തിക്കായി അർജ്ജുനൻ ഇപ്രകാരം ചോദിച്ചു:

"ഭഗവാനേ, കർമ്മത്തേക്കാൾ ജ്ഞാനം അധികം ശ്രേഷ്ഠമെന്നാണ് ഭവാന്റെ അഭിപ്രായമെങ്കിൽ ഹിംസാത്മകമായ കർമ്മം ചെയ്യുവാൻ അങ്ങ് എന്തിനാണു പിന്നെ എന്നെ പ്രേരിപ്പിക്കുന്നത്? പരസ്പരവിരുദ്ധങ്ങളായ ആശയങ്ങൾ ഉൾക്കൊള്ളുന്നതായി തോന്നുമാറുള്ള വാകൃങ്ങൾകൊണ്ട് അങ്ങ് എന്റെ ബുദ്ധിയെ ഇട്ട് ഭ്രമിപ്പിക്കുന്നതുപോലെ തോന്നുന്നു. എനിക്കു മോക്ഷം ലഭിക്കുവാൻ സാധകമായ മാർഗ്ഗം ഏതാണെന്നു സംശയം വരാത്തവണ്ണം അങ്ങ് ഉപദേശിച്ചുതന്നാലും!"

ഭഗവാൻ മറുപടി പറഞ്ഞു: "ഹേ, പരിശുദ്ധാത്മാവായ അർജ്ജുനാ! ലോകാരംഭത്തിൽ പ്രജകളെ സൃഷ്ടിച്ചിട്ട് അവർക്ക് അഭ്യുദയത്തിന്നും മോക്ഷത്തിന്നുമായി വേദാർത്ഥസമ്പ്രദായത്തെ ആവിഷ്കരിച്ച ഞാൻ രണ്ടുതരം നിഷ്ഠകളെയാണ് ഉപദേശിച്ചിട്ടുള്ളത്. അവ ജ്ഞാനയോഗവും കർമ്മയോഗവുമാണ്. ആത്മാനാത്മവിഷയകമായ വിവേകവും വിജ്ഞാനവുമുള്ളവരും ബ്രഹ്മചര്യാശ്രമത്തിൽവെച്ചുതന്നെ സന്ന്യാസം സ്വീകരിച്ചിട്ടുള്ളവരും വേദാന്തവിജ്ഞാനം വഴി വസ്തുതത്ത്വങ്ങൾ നിസ്സന്ദേഹം ധരിച്ചിട്ടുള്ളവരും പരമഹംസപരിവ്രാജകന്മാരുമായ ബ്രഹ്മനിഷ്ഠന്മാരെ ഉദ്ദേശിച്ച് ജ്ഞാനയോഗവും കർമ്മികളെ ഉദ്ദേശിച്ച് കർമ്മയോഗവും ഉപദേശിക്കപ്പെട്ടിരിക്കുന്നു. ഇഹജന്മത്തിലോ, മറ്റു ജന്മങ്ങളിലോ യജ്ഞാദികളായ കർമ്മങ്ങൾ അനുഷ്ഠിച്ചിട്ടുണ്ടെങ്കിൽ അവ ദുരിതങ്ങളെ നശിപ്പിച്ച് അന്തഃകരണശുദ്ധി വരുത്തി ജ്ഞാനനിഷ്ഠയ്ക്കു വഴിതെളിയിക്കുമെന്നതിൽ സംശയമില്ല. അങ്ങനെയുള്ള കർമ്മങ്ങൾ അനുഷ്ഠിക്കുന്നതുകൊണ്ട് ഒരാൾക്ക് നൈഷ്കർമ്മ്യം (നിഷ്ക്രിയാത്മസ്വരൂപസിദ്ധിയാകുന്ന മോക്ഷം) ലഭിക്കുന്നതല്ല. നേരേമറിച്ച് കർമ്മാനുഷ്ഠാനം കൊണ്ട് നൈഷ്കർമ്മ്യം ലഭിക്കുമെന്നാണ് പ്രസിദ്ധി. കർമ്മങ്ങളുടെ അനാരംഭംകൊണ്ടും നൈഷ്കർമ്മ്യലാഭമുണ്ടാകുന്നതായി പ്രസിദ്ധിയില്ലേ എന്ന ചോദ്യത്തിന് 'ഉണ്ട്' എന്ന് ഉത്തരം പറയാതെ നിവൃത്തിയില്ല. എന്നാൽ, ജ്ഞാനമില്ലാതെ കർമ്മപരിത്യാഗംകൊണ്ടുമാത്രം ആർക്കും നൈഷ്കർമ്മ്യസിദ്ധി ഉണ്ടാകുന്നില്ല എന്നതു തീർച്ചതന്നെ. ഒരിക്കലും ആരും ഒരു ക്ഷണമെങ്കിലും കർമ്മം ചെയ്യാതെ ഇരിക്കുന്നില്ല. അജ്ഞാനവാന്മാരായ എല്ലാവരും പ്രകൃതിജന്യങ്ങളായ സത്ത്വരജസ്തമോഗുണങ്ങ

ളുടെ പ്രേരണയിൽപ്പെട്ട് അവശന്മാരായി കർമ്മം ചെയ്തുകൊണ്ടിരിക്കുന്നു. ആത്മജ്ഞാനശൂന്യർ വിധിപോലെയുള്ള കർമ്മങ്ങൾ ചെയ്യുന്നതാണ് നല്ലത്. 'വാക്പാണിപാദപായൂപസ്ഥങ്ങളായ' കർമ്മേന്ദ്രിയങ്ങളെ നിയന്ത്രിച്ച് ഇന്ദ്രിയവിഷയങ്ങളെ മനസ്സുകൊണ്ട് സ്മരിച്ചുകഴിയുന്ന വിവേകശൂന്യനായ മനുഷ്യനെ കപടമായി കർമ്മം ചെയ്യുന്നവൻ എന്ന അർത്ഥത്തിൽ 'മിഥ്യാചാരൻ' എന്നു പറയുന്നു. എന്നാൽ, മനസ്സുകൊണ്ട് 'കർണ്ണത്വഗക്ഷിജിഹ്വാഘ്രാണങ്ങളായ' ജ്ഞാനേന്ദ്രിയങ്ങളെ നിയന്ത്രിച്ചശേഷം കർമ്മേന്ദ്രിയങ്ങൾകൊണ്ട് വിഹിതകർമ്മങ്ങൾ ഫലാപേക്ഷകൂടാതെ അനുഷ്ഠിക്കുന്നവൻ മനഃശുദ്ധിവഴി ജ്ഞാനവാനായി ഭവിക്കും.

അതുകൊണ്ട് അല്ലയോ അർജ്ജുനാ! നീ വിഹിതകർമ്മങ്ങളെ നിയന്ത്രണത്തോടുകൂടി അനുഷ്ഠിക്കുക! എന്തുകൊണ്ടെന്നാൽ കർമ്മം ഏതു വിധത്തിലും കർമ്മം ചെയ്യാത്തതിനേക്കാൾ ശ്രേഷ്ഠമാണ്. കർമ്മം ചെയ്യാതിരുന്നാൽ നിന്റെ ശരീരയാത്രപോലും അസാദ്ധ്യമായിത്തീരും. കർമ്മം ബന്ധകരമായാൽ കർമ്മം ചെയ്യേണ്ടാ എന്നാണ് നീ കരുതുന്നതെങ്കിൽ അതു ശരിയല്ല. ഈശ്വരാരാധനാരൂപമായ കർമ്മം ബന്ധകരമല്ല. മറ്റു കർമ്മങ്ങളാണ് ലോകർക്ക് ബന്ധകരമായിത്തീരുന്നത്. അതുകൊണ്ട് കർമ്മഫലത്തിൽ ഇച്ഛയില്ലാതെ ഈശ്വരാർപ്പണബുദ്ധിയോടെ നീ കർമ്മം ചെയ്യുക!

പ്രപഞ്ചാരംഭത്തിൽ ബ്രഹ്മാവ് പ്രജകളെ സൃഷ്ടിച്ചശേഷം അവർക്ക് വിശിഷ്ടകർമ്മങ്ങൾ നിർദ്ദേശിച്ചുകൊടുത്തിട്ട് ഇപ്രകാരം പറഞ്ഞു:

"ഈ കർമ്മങ്ങൾകൊണ്ട് നിങ്ങൾ മേല്ക്കുമേൽ അഭിവൃദ്ധിപ്പെട്ടുകൊള്ളുവിൻ. ഇവ നിങ്ങൾക്ക് ഇഷ്ടഫലങ്ങളെ പ്രദാനംചെയ്യുന്നവയായിത്തീരട്ടെ. നിങ്ങൾ ഈ യാഗാദികർമ്മങ്ങൾകൊണ്ട് ദേവന്മാരെ പുലർത്തുവിൻ! ആ ദേവന്മാർ മഴ മുതലായതുകൊണ്ട് നിങ്ങളെ രക്ഷിക്കട്ടെ! ഇങ്ങനെ അന്യോന്യം അഭിവൃദ്ധിക്കായി പ്രവർത്തിക്കുന്ന നിങ്ങളും ദേവന്മാരും ക്രമത്തിൽ ജ്ഞാനപ്രാപ്തിവഴി മോക്ഷരൂപമായ ശ്രേയസ്സു നേടും. യാഗാദികർമ്മങ്ങൾകൊണ്ട് പുഷ്ടിപ്പെട്ട് സന്തുഷ്ടരായിത്തീരുന്ന ദേവന്മാർ നിങ്ങൾക്ക് ഇഷ്ടമുള്ള ഭോഗ്യവസ്തുക്കളെ പ്രദാനംചെയ്യും. എന്നാൽ, അവർ നല്കുന്ന വസ്തുക്കൾ അവർക്കു നല്കി ആ കടം വീട്ടാതെ സ്വന്തം ശരീരേന്ദ്രിയാദികളെ തൃപ്തിപ്പെടുത്തുവാൻ മാത്രം ഉപയോഗപ്പെടുത്തുന്നവൻ പരന്റെ സ്വത്ത് അപഹരിക്കുന്ന തസ്കരനാണ്.

ദേവന്മാർക്ക് പ്രീതികരങ്ങളായ യാഗങ്ങൾ നടത്തി അതിന്റെ അവശിഷ്ടമാകുന്ന അമൃതം ഭുജിച്ചുജീവിക്കുന്ന മഹാത്മാക്കളെ പാപമൊന്നും ബാധിക്കുകയില്ല. തങ്ങൾക്ക് ഉണ്ണുവാൻ വേണ്ടി മാത്രം അന്നം പാകംചെയ്യുന്ന പാപികൾക്കു തീർച്ചയായും പാപം അനുഭവിക്കേണ്ടതായി വരും. ഇടിക്കുക, അരയ്ക്കുക, വിറകു കത്തിക്കുക, വെള്ളം ഉപയോഗിക്കുക, നിലം മെഴുകുക മുതലായ ദൈനന്ദിന പ്രവൃത്തികൾകൊണ്ടുതന്നെ ഓരോ മനുഷ്യനും നിരവധി പാപങ്ങൾ സമ്പാദിക്കുന്നുണ്ട്. ഇവയ്ക്ക് പഞ്ചയജ്ഞങ്ങളാകുന്ന പ്രായശ്ചിത്തങ്ങൾവഴി പരിഹാരം നേടാമെന്നല്ലാതെ അവയെ സമൂലം ഒഴിവാക്കുവാൻ ആർക്കും സാധിക്കുന്നതല്ല. യജ്ഞശിഷ്ടാന്നമേ ഭുജിക്കൂ എന്ന് നിയമമുള്ളവർക്ക് ഈ പാപസ്പർശമേല്ക്കാതെ കഴിക്കാവുന്നതാണ്.

അന്നത്തിൽനിന്നാണ് ഭൂതജാലങ്ങൾ ഉത്ഭവിക്കുന്നത്. രക്തമായും രേതസ്സായും പരിണമിച്ച് അന്നം തന്നെ ഭൂതങ്ങളായിത്തീരുന്നു. വൃഷ്ടിയിൽനിന്നാണ് അന്നം ഉണ്ടാകുന്നത്. മഴയുടെ ഉത്പത്തി യജ്ഞത്തിൽനിന്നുമാണ്. യജ്ഞം ആദിത്യൻവഴി വൃഷ്ടികാരണമായിത്തീരുമെന്ന് മനുസ്മൃതി പറയുന്നു. കർമ്മത്തിൽനിന്നേ യജ്ഞം ഉണ്ടാകുന്നുള്ളൂ. കർമ്മത്തിന്ന് അടിസ്ഥാനം വേദമാണ്. വേദം ഈശ്വരങ്കൽനിന്നുണ്ടായതാണ്. പരമാത്മാവായ ഈശ്വരങ്കൽനിന്ന് ശ്വാസമെന്നപോലെ അയത്നമായി ആവിർഭവിച്ച വേദം സർവ്വത്തേയും പ്രകാശിപ്പിക്കുന്നതുകൊണ്ട് സർവ്വഗതമെന്നു പറയപ്പെടുന്നു. എന്നാലും, യജ്ഞങ്ങളേയും അതിന്റെ വിധാനങ്ങളേയും പറ്റി മുഖ്യമായി പ്രതിപാദിക്കുന്നതിനാൽ യജ്ഞപ്രതിപാദകമെന്നനിലയിലാണ് അതിനു പ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ളത്. ഇങ്ങനെ ഈശ്വരനാൽ പ്രവർത്തിക്കുന്ന ലോകചക്രത്തെ അനുസരിക്കാത്ത കർമ്മാധികാരിയുടെ ജീവിതംതന്നെ പാപമയമായിരിക്കും. ഇന്ദ്രിയസുഖം തന്നെ പരമപ്രധാനമെന്നു കരുതുന്ന അയാളുടെ ജീവിതം നിഷ്ഫലമായിത്തീരുകയാണ്. അതുകൊണ്ട് അനാത്മനിഷ്ഠനായ പുരുഷൻ തീർച്ചയായും കർമ്മം അനുഷ്ഠിക്കേണ്ടതാണ്.

ആത്മാവിൽ മാത്രം താത്പര്യമുള്ളവരും ആത്മലാഭത്തിൽ മാത്രം തൃപ്തരും സന്തുഷ്ടരുമായ സന്ന്യാസിമാരുണ്ട്. ആത്മനിഷ്ഠന്മാരായ ആ മഹാത്മാക്കൾക്കു ചെയ്യേണ്ടതായി ഒന്നും തന്നെ ശേഷിക്കുന്നില്ല. ആത്മാരാമന്മാരായ അവർക്ക് കർമ്മം അനുഷ്ഠിച്ചാലും അനുഷ്ഠിച്ചില്ലെങ്കിലും അതുകൊണ്ട് ഒരു ഫലവും ഉണ്ടാകുന്നില്ല. ബ്രഹ്മം മുതൽ പരമാണുവരെയുള്ള ജീവികളിൽ ഒന്നിനെയെങ്കിലും ആശ്രയിച്ചു ചെയ്യേണ്ടതായ ഒരു കാര്യവും അവർക്കുണ്ടായിരിക്കുന്നതല്ല. എടോ, അർജ്ജുനാ! സർവ്വോത്തമമായ 'സമ്യഗ്ദർശനം' പ്രാപിച്ചിട്ടില്ലാത്ത നീ എല്ലായ്പോഴും കർത്തവ്യകർമ്മം അനുഷ്ഠിക്കുകതന്നെ വേണം. ഈശ്വരന്നുവേണ്ടി കർമ്മം അനുഷ്ഠിക്കുന്നവൻ സത്ത്വശുദ്ധിവഴി (അന്തഃകരണശുദ്ധിവഴി) മോക്ഷം പ്രാപിക്കുന്നതാണ്.

ജനകൻ, അശ്വപതി മുതലായ അനേകം മഹാശയന്മാർ കർമ്മം അനുഷ്ഠിച്ചുകൊണ്ടുതന്നെ മോക്ഷം പ്രാപിച്ചിട്ടുണ്ട്. സമ്യഗ്ജ്ഞാനം ലഭിച്ച ആ മഹാത്മാക്കൾ ലോകസംഗ്രഹത്തിന്നുവേണ്ടി മാത്രം കർമ്മം ചെയ്ത് മോക്ഷം പ്രാപിക്കുകയാണ് ചെയ്തതെന്നു വിശ്വസിക്കുന്നപക്ഷവും അപ്രകാരമുള്ള ലോകസംഗ്രഹത്തെ ഉദ്ദേശിച്ചെങ്കിലും കർമ്മം ചെയ്യുവാനുള്ള ചുമതല നിനക്കുമുണ്ട്. തെറ്റായ വഴിക്കു പോകാതെ ലോകത്തെ തടയുക എന്നതാണ് ലോകസംഗ്രഹം. മഹാന്മാരെ അനുകരിക്കുന്ന സ്വഭാവം ലോകർക്കു സഹജമായി ഉള്ളതാണ്. ശ്രേഷ്ഠനായ ഒരുവൻ ഏതേതു കർമ്മങ്ങൾ ചെയ്യുമോ അവനെ അനുകരിച്ച് അതേ കർമ്മങ്ങൾ സാമാന്യജനങ്ങളും ചെയ്യുന്നു. ഒരു പ്രമുഖവ്യക്തി ഏതൊന്നിനെ പ്രമാണമായി കരുതുന്നുവോ അതിനെത്തന്നെ ലോകവും പ്രമാണമാക്കുന്നു. അതുകൊണ്ട് ഒരു മുഖ്യവ്യക്തിയായ നീ ലോകരെ നേർവഴിക്ക് നയിക്കാനായിട്ടെങ്കിലും വിഹിതമായ കർമ്മങ്ങൾ വിധിപോലെ അനുഷ്ഠിക്കണമെന്നാണ് എന്റെ അഭിപ്രായം. ഇതേ അഭിപ്രായം അനുസരിച്ചാണ് ഞാനും വർത്തിക്കുന്നത്. മൂന്നു ലോകങ്ങളിലും ഞാൻ നേടിയിട്ടില്ലാത്തത് ഒന്നുമില്ല. എനിക്കു നേടേണ്ടതായിട്ട് യാതൊന്നുമില്ല. അതുകൊണ്ട് എനിക്കു ഒരു കർമ്മവും ചെയ്യേണ്ട ആവശ്യമില്ല. എങ്കിലും ഞാൻ ലോകക്ഷേമത്തെ ലക്ഷ്യമാക്കി കർമ്മം ചെയ്തുകൊണ്ടുതന്നെ ഇരിക്കുന്നു. ഞാൻ മടികൂടാതെ എല്ലായ്പോഴും കർമ്മം ചെയ്തുകൊണ്ടിരുന്നില്ലെങ്കിൽ എന്റെ ആ മാർഗ്ഗംതന്നെ ജനങ്ങൾ എല്ലാവിധത്തിലും പിൻതുടർന്നേക്കും. അതുകൊണ്ട് ഞാൻ കർമ്മം ചെയ്യുകയില്ല എന്നുവന്നാൽ ലോകസ്ഥിതികരങ്ങളായ കർമ്മങ്ങളുടെ അഭാവംനിമിത്തം ഈ ലോകം മുഴുവൻ നശിച്ചുപോകും. വ്യവസ്ഥിതമായി ഒരു കർമ്മമാർഗ്ഗം കാണിച്ചുകൊടുക്കാത്തപക്ഷം ജനങ്ങൾ അവർക്കു തോന്നിയ മാതിരി പ്രവർത്തിച്ചുതുടങ്ങും. ഈ കർമ്മസങ്കരവും നാശകരമാണ്. കർമ്മം ചെയ്യാതിരുന്നാൽ ഞാനും ഇങ്ങനെ സങ്കരംവഴി ജനങ്ങളെ നശിപ്പിക്കുന്നവനായി ഭവിക്കും.

ആത്മജ്ഞാനം സിദ്ധിക്കാത്തവൻ "ഞാൻ കർമ്മം ചെയ്യുന്നു; അതിന്റെ ഫലം എനിക്കുണ്ടാകേണമേ" എന്നീ അഹങ്കാരത്തോടും അഭിനിവേശത്തോടുംകൂടി കർമ്മങ്ങൾ ചെയ്യുന്നു. എന്നാൽ ആത്മജ്ഞാനി ഇത്തരത്തിലുള്ള അഹങ്കാരവും അഭിനിവേശവും കൂടാതെ ലോകസംഗ്രഹത്തെ ആഗ്രഹിച്ചുകൊണ്ടു മാത്രം കർമ്മം ചെയ്യേണ്ടതാണ്. കർമ്മത്തിൽ ആസക്തന്മാരായി ജീവിക്കുന്ന അജ്ഞാനികൾ "ഇത് ഞാൻ ചെയ്യേണ്ടതാണ്; ഈ കർമ്മത്തിന്റെ ഫലവും ഞാൻ അനുഭവിക്കും" എന്ന് ഉറപ്പായി വിശ്വസിക്കുന്നു. അവരുടെ ആ ബുദ്ധിക്ക് വിവേകമുള്ളവൻ

ഇളക്കം വരുത്തരുതെന്നു മാത്രമല്ല യോഗയുക്തനായിരുന്നു കൊണ്ട് എല്ലാകർമ്മങ്ങളും സ്വയം വഴിപോലെ ആചരിക്കുകയും അവരെക്കൊണ്ട് ആചരിപ്പിക്കുകയും വേണം.

വാസ്തവത്തിൽ അജ്ഞാനിയും കർമ്മം ചെയ്യുന്നില്ല. സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളുടെ സമനിലപൂണ്ട സമുദായമായി പ്രകൃതി എന്ന് ഒന്നുണ്ട്. ആ പ്രകൃതിയുടെ വികാരങ്ങളായ ശരീരേന്ദ്രിയങ്ങളാണ് ലൗകികങ്ങളും ശാസ്ത്രീയങ്ങളുമായ എല്ലാ കർമ്മങ്ങളും ചെയ്യുന്നത്. എന്നാൽ ദേഹേന്ദ്രിയാദികളെ ആത്മാവായും ശരീരേന്ദ്രിയാദിധർമ്മങ്ങളെ ആത്മധർമ്മങ്ങളായും തെറ്റിദ്ധരിക്കുന്ന അജ്ഞാനി ആ അജ്ഞാനംനിമിത്തം കർമ്മങ്ങളെല്ലാം ആത്മാവിനുള്ളതാണെന്നും താൻ കർമ്മംചെയ്യുന്നവനാണെന്നും വിചാരിക്കുന്നു.

നിത്യനായ ആത്മാവിൽ ഗുണവും കർമ്മവും ഇല്ല. ഉണ്ടാകാനിടയില്ല. ശ്രുതിയും യുക്തിയും അതിനു തെളിവുകളാണ്. ഇങ്ങനെ പ്രകൃതിയുടെ പരിണാമങ്ങളായ ഗുണങ്ങൾക്കും കർമ്മങ്ങൾക്കും നിർഗുണവും നിഷ്ക്രിയവുമായ ആത്മാവുമായി ബന്ധമൊന്നുമുണ്ടാകാനിടയില്ല എന്ന പരമാർത്ഥം അറിയാവുന്ന ഒരാൾക്ക് ആത്മാവല്ല ഇന്ദ്രിയാത്മകങ്ങളായ ഗുണങ്ങളാണ് വിഷയാത്മകങ്ങളായ ഗുണങ്ങളിൽ സ്ഥിതിചെയ്യുന്നത് എന്ന ധാരണകൊണ്ട് കർമ്മത്തിൽ സക്തി ഉണ്ടാകുന്നില്ല. അതായത് കണ്ണ്, മൂക്ക്, നാക്ക്, ത്വക്ക്, ചെവി, വാക്ക്, കൈയ്, കാല്, പായു, ഉപസ്ഥം, ബുദ്ധി, മനസ്സ് എന്നീ കരണങ്ങൾ യഥാക്രമം രൂപം, ഗന്ധം, രസം, സ്പർശം, ശബ്ദം, വചനം, ആദാനം, സഞ്ചാരം, ആനന്ദനം, വിസർജ്ജനം, അഹങ്കാരം, സങ്കല്പം എന്നീ വിഷയങ്ങളിൽ വർത്തിക്കുന്നതിനെയാണ് കാണുക, മണക്കുക, രുചിക്കുക, സ്പർശിക്കുക, കേൾക്കുക, പറയുക, എടുക്കുക, നടക്കുക, ആനന്ദിക്കുക, വിസർജ്ജിക്കുക, അഹങ്കരിക്കുക, സങ്കല്പിക്കുക എന്നീ കർമ്മങ്ങളായി പറയുന്നത്. ഈവക കർമ്മങ്ങളിൽ ബുദ്ധിതന്നെയാണ് 'ഞാൻ കർത്താവാകുന്നു' എന്ന് അഭിമാനിക്കുന്നത്. ഈ പരമാർത്ഥം അറിയുന്നവൻ "ഞാൻ കർമ്മങ്ങൾ ചെയ്യുന്നു; ഇവ എന്റെ കർമ്മങ്ങളാണ്" എന്ന് അഭിമാനിക്കാതെ സ്വസ്ഥനായി വർത്തിക്കുന്നതാണ്. സത്ത്വരജസ്തമോമയങ്ങളായ പ്രകൃതിയുടെ ഗുണങ്ങളാൽ സമ്മോഹിതരായവർ "ഞങ്ങൾ ഫലത്തിന്നായി കർമ്മങ്ങൾ ചെയ്യുന്നു" എന്ന അഭിമാനത്തോടുകൂടി ഗുണകർമ്മങ്ങളിൽ സക്തരായി വർത്തിക്കുന്നു. അങ്ങനെ കർമ്മതത്പരന്മാരും കർമ്മഫലം മാത്രം പ്രധാനമെന്നു കരുതുന്നവരുമായ ആ മന്ദബുദ്ധികൾക്കു ബുദ്ധിഭേദം വരുത്തുന്നതിന്നുവേണ്ടി ആത്മജ്ഞാനി പരിശ്രമിക്കരുത്.

"എടോ, അർജ്ജുനാ, അജ്ഞനും അങ്ങനെ കർമ്മത്തിൽമാത്രം അധികാരിയും മുമുക്ഷുവുമായ നീ എങ്ങനെയാണ് കർമ്മങ്ങൾ അനുഷ്ഠിക്കേണ്ടത് എന്നു ഞാൻ ഇനി വ്യക്തമാക്കിത്തരാം. സർവ്വജ്ഞനും സർവ്വാത്മാവും പരമേശ്വരനും വാസുദേവനുമായ എന്നിൽ സകല കർമ്മങ്ങളേയും അർപ്പിച്ചിട്ട് 'കർമ്മങ്ങൾ അനുഷ്ഠിക്കുന്ന ഞാൻ ഈശ്വരന്നായിക്കൊണ്ട് ഭൃത്യനെപ്പോലെ കർമ്മങ്ങൾ ചെയ്യുകയാണ്' എന്ന വിവേകബുദ്ധിയോടുകൂടി ആശ, മമത, സന്താപം എന്നീ വികാരങ്ങൾ സ്പർശിക്കാതെ യുദ്ധംചെയ്യുകയാണ് വേണ്ടത്. വാസുദേവനും പരമഗുരുവുമായ എന്നിൽ അസൂയകൂടാതെയും ശ്രദ്ധയോടും എന്റെ ഈ അഭിപ്രായം സർവ്വദാ അനുവർത്തിക്കുന്ന മനുഷ്യർ തീർച്ചയായും ധർമ്മാധർമ്മരൂപങ്ങളായ സകല കർമ്മങ്ങളിൽനിന്നും മുക്തന്മാരായിത്തീരുന്നതാണ്. എന്നാൽ അതിനു വിപരീതമായി ചിലർ എന്റെ അഭിപ്രായത്തെ നിന്ദിക്കുന്നവരും അനുസരിക്കാത്തവരുമായി ഉണ്ടാകാം. ബ്രഹ്മവിഷയകമായും കർമ്മവിഷയകമായുമുള്ള എല്ലാ വിജ്ഞാനങ്ങളിൽനിന്നും തെറ്റിപ്പോയിരിക്കുന്ന ആ അവിവേകികളെ നശിച്ചുപോയവരായിത്തന്നെ നീ കരുതിക്കൊള്ളുക. സർവ്വേശ്വരനായ എന്റെ അഭിപ്രായത്തെ നിർഭയം അനാദരിക്കുന്നവരെ കാണുമോ എന്നു സംശയിക്കേണ്ട. അറിവുള്ളവർപോലും സ്വന്തം പ്രകൃതി അനുസരിച്ച് പ്രവർത്തിച്ചുപോകാറുള്ള സ്ഥിതിക്ക് അറിവില്ലാത്തവരുടെ കാര്യം പിന്നെ പറയുവാനുണ്ടോ? പൂർവ്വജന്മങ്ങളിൽ അനുഷ്ഠിച്ചിട്ടുള്ള ധർമ്മാധർമ്മങ്ങളുടെ സംസ്കാരം ഓരോ വ്യക്തിയുടേയും ജനനകാലത്ത് പ്രകാശിക്കാറുണ്ട്. അതിനെയാണ് പ്രകൃതി എന്നു പറയുന്നത്. സകല ജീവരാശികളും താന്താങ്ങളുടെ പ്രകൃതിയെ അനുസരിച്ചു മാത്രമാണ് ജീവിക്കുന്നത്. അതുകൊണ്ട് 'അങ്ങനെ ചെയ്യരുത്; ഇങ്ങനെ ചെയ്യരുത്' എന്ന് ആരുടെ ശാസനത്തിന്നും അവരുടെ കാര്യത്തിൽ വലിയ പ്രയോജനം ഉണ്ടാക്കുവാൻ സാധിക്കുന്നതല്ല.

സകല ജീവികളും താന്താങ്ങളുടെ പ്രകൃതിയെ അനുസരിച്ചുമാത്രം പ്രവർത്തിക്കുന്നവരാണ്. പ്രകൃതിശൂന്യന്മാരായി ആരും ഉണ്ടായിരിക്കുകയില്ല. ആ സ്ഥിതിക്ക് പ്രത്യേകം ഒരു യത്നം ആരും ചെയ്യേണ്ടതായിട്ടില്ല എന്നുവരും. അങ്ങനെയായാൽ ശാസ്ത്രങ്ങൾകൊണ്ട് എന്തു പ്രയോജനം? എന്ന ചോദ്യമുണ്ടാകാം. ശബ്ദാദികളായ ഇന്ദ്രിയവിഷയങ്ങളിൽ ചിലത് ഇഷ്ടമായും ചിലത് അനിഷ്ടമായും വരാം. ഇഷ്ടവസ്തുക്കളോട് രാഗവും അനിഷ്ടവസ്തുക്കളോട് ദ്വേഷവും ഏവന്നും തോന്നും. അവിടെയാണ് പുരുഷപ്രയത്നത്തിനും ശാസ്ത്രത്തിനും പ്രസക്തി. തുടക്കത്തിലേ ശാസ്ത്രം പഠിച്ച് അതിന്നനുസരിച്ചു ജീവിക്കുന്നവൻ രാഗദ്വേഷങ്ങൾക്കു കീഴ്പെട്ടുപോവുകയില്ല. പ്രകൃതി രാഗദ്വേഷങ്ങളോടുകൂടി പുരുഷനെ തദനുസരണം പ്രവർത്തിക്കുമ്പോഴാണ് അവനു സ്വധർമ്മപരിത്യാഗവും പരധർമ്മാനുഷ്ഠാനവും സംഭവിക്കുന്നത്. ഒരുവൻ എപ്പോൾ ശാസ്ത്രസംസ്കാരംകൊണ്ട് രാഗദ്വേഷങ്ങൾ നിമിത്തം ഉണ്ടാവുന്ന ദോഷങ്ങളെ ചിന്തിച്ച് അവയെ നിയന്ത്രിക്കുവാൻ പ്രാപ്തനാകുമോ അപ്പോൾ അവൻ ശാസ്ത്രദൃഷ്ടിയായിത്തീരുന്നു. അവൻ പിന്നെ പ്രകൃതിക്ക് അടിമപ്പെടുകയില്ല. അതുകൊണ്ട് രാഗദ്വേഷങ്ങളുടെ അധീനത്തിൽപ്പെടാതെ ഇരിക്കുവാനാണ് ശ്രമിക്കേണ്ടത്. എന്തുകൊണ്ടെന്നാൽ ശ്രേയസ്സിന്റെ മാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവന് എപ്പോഴും വിഘ്നമായി നില്ക്കുന്ന രണ്ടു ശത്രുക്കളാണ് രാഗവും ദ്വേഷവും.

രാഗവും ദ്വേഷവും നിമിത്തം ഉണ്ടാകാവുന്ന ദോഷങ്ങൾ അനവധിയാണ്. അവയുടെ അധീനത്തിൽപ്പെട്ടുപോകുന്നവൻ ശാസ്ത്രാർത്ഥത്തെക്കൂടി ധിക്കരിക്കുമെന്നു മാത്രമല്ല, പരധർമ്മത്തെ സ്വധർമ്മമായും കരുതാറുണ്ട്. അവനവന്റെ വാസനയ്ക്കും കഴിവിനുമൊത്ത കർമ്മങ്ങളെ സ്വധർമ്മങ്ങൾ എന്നും അല്ലാത്തവയെ പരധർമ്മങ്ങൾ എന്നും പറയുന്നു. പരധർമ്മങ്ങൾ ഭംഗിയായി അനുഷ്ഠിക്കുന്നതിനെക്കാൾ കൂടുതൽ ശ്രേയസ്കരം ഗുണശൂന്യമായാലും സ്വധർമ്മം അനുഷ്ഠിക്കുന്നതാണ്. പരധർമ്മം അനുഷ്ഠിച്ചു ജീവിക്കുന്നതിനെക്കാളും സ്വധർമ്മം അനുഷ്ഠിച്ചു മരിക്കുന്നതായിരിക്കും ഉത്തമം. എന്തുകൊണ്ടെന്നാൽ പരധർമ്മാനുഷ്ഠാനം പരാജയത്തിൽ എത്തിച്ചേർന്ന് പാപത്തെ ഉണ്ടാക്കുമെന്നതിൽ സംശയമില്ല." സർവ്വാനർത്ഥങ്ങൾക്കും കാരണം രാഗദ്വേഷങ്ങളാണ് എന്നു കേട്ടപ്പോൾ അവയെപ്പറ്റി ശരിയും സൂക്ഷ്മവും സുനിശ്ചിതവുമായ ജ്ഞാനം ഉണ്ടാകുവാൻ അർജ്ജുനന് ആഗ്രഹം ജനിച്ചു. വ്യക്തമായി അറിയാത്ത ഒന്നിനെ നശിപ്പിക്കുക സാദ്ധ്യമല്ലല്ലോ! അർജ്ജുനൻ ചോദിച്ചു:

"ഭഗവാനേ! മനുഷ്യൻ എന്തിനാൽ പ്രേരിതനായിട്ടാണ് പാപകർമ്മങ്ങൾ ചെയ്തുപോകുന്നത്? സ്വയം ആഗ്രഹിക്കുന്നില്ലെങ്കിലും അവൻ ആ പ്രേരണയ്ക്ക് വഴിപ്പെട്ടുപോകുന്നു. രാജാവ് ഭൃത്യനെ എന്നവണ്ണം അങ്ങനെ ബലാത്കാരേണ മനുഷ്യനെ പാപത്തിലേക്കു നിയോഗിക്കുന്ന വസ്തു ഏതാണെന്ന് അവിടുന്ന് അരുളിച്ചെയ്യണം!"

അണിമ, മഹിമ, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം എന്നിങ്ങനെ എട്ടുവിധമാണ് ഐശ്വര്യം. ഐശ്വര്യം, ധർമ്മം, യശസ്സ്, ശ്രീ, വൈരാഗ്യം, മോക്ഷം ഇവയെ ഭഗങ്ങൾ എന്നു പറയുന്നു. ഐശ്വര്യാദികളായ ഈ ഭഗങ്ങൾ ആറും പൂർണ്ണമായി ആരിൽ നിത്യമായും നിർവ്വിഘ്നമായും വിളങ്ങുന്നുവോ, അദ്ദേഹത്തെ ഭഗവാൻ എന്നു പറയുന്നു. അതു

പോലെ ഉത്പത്തിയേയും, പ്രളയത്തേയും, ജീവജാലങ്ങളുടെ ആഗതിയേയും, ഗതിയേയും മോക്ഷസാധകമായ വിദ്യയേയും, ബന്ധകാരിണിയായ അവിദ്യയേയുംകുറിച്ച് ആർക്ക് നിഷ്കൃഷ്ട മായ അറിവുണ്ടോ അദ്ദേഹത്തെയും ഭഗവാൻ എന്നു പറയാം. ഇപ്രകാരമുള്ള ഗുണങ്ങളുടെ തികവുകൊണ്ട് ഭഗവാൻ എന്ന വ്യവഹാരത്തിന് സർവ്വഥാ അർഹനായ ശ്രീകൃഷ്ണൻ അർജ്ജു നന്റെ ചോദ്യത്തിന് ഉത്തരമായി ഇങ്ങനെ പറഞ്ഞു:

"എടോ അർജ്ജുനാ! കാമം എന്ന ഒരു മനോവൃത്തി ഉണ്ട്. അതിനെ സർവ്വലോകശത്രു എന്നാണ് പറയുന്നത്. ജീവജാല ങ്ങൾ അനുഭവിക്കുന്ന സകല അനർത്ഥങ്ങൾക്കും കാരണം കാമ മായതുകൊണ്ടാണ് അതിന്ന് ആ പേര് സിദ്ധിച്ചത്. കാമം തടയ പ്പെട്ടാൽ-പ്രതിബന്ധിക്കപ്പെട്ടാൽ-അത് ക്രോധമായി പരിണമി ക്കും. അതുകൊണ്ട് ക്രോധവും കാമംതന്നെയാണ്. രജോഗുണ ത്തിൽനിന്നുമാണ് കാമത്തിന്റെ ഉത്ഭവം. നേരേ മറിച്ചും സംഭ വിക്കാം. അതായത് കാമത്തിൽനിന്നും രജോഗുണം ഉത്ഭവിക്കാ റുണ്ട്. ഉദ്ഭൂതമാകുന്ന കാമം രജോഗുണത്തെ പ്രവർത്തിപ്പിക്കു കയും രജോഗുണം പുരുഷനെ പ്രവർത്തിപ്പിക്കുകയും ചെയ്യു ന്നതായി കാണുന്നു. രാജസ്വഭാവംകൊണ്ട് ഉണ്ടാകുന്ന സേവാ ദികളിൽ പ്രവർത്തിക്കുന്നവരും, അതുകാരണം ദുഃഖിക്കുന്നവ രുമായ ആളുകൾ 'തൃഷ്ണയാണ് എന്നെക്കൊണ്ട് ഇങ്ങനെ എല്ലാം ചെയ്യിച്ചത്' എന്നു വിലപിക്കുന്നത് നാം കേൾക്കാറുണ്ട ല്ലോ. എത്ര അനുഭവിച്ചാലും കാമത്തിന്ന് അലംഭാവമുണ്ടാവു കയില്ല. അതുകൊണ്ട് കാമിക്ക് അനവധി അധർമ്മങ്ങൾ ചെയ്യാൻ ഇടവരുന്നു. അതുകൊണ്ട് കാമത്തെ മഹാപാപി എന്നു പറയാം. ഈ കാമത്തിന്റെ പ്രേരണയാലാണ് ജന്തുക്കൾ പാപം ചെയ്യു ന്നത്. തന്മൂലം കാമത്തെ ഈ സംസാരത്തിലെ ശത്രുവായി അറി യേണ്ടതാണ്. പ്രകാശസ്വരൂപമായ അഗ്നി സഹജവും അപ്രകാ ശസ്വരൂപവുമായ പുകയാലും, കണ്ണാടി അഴുക്കിനാലും, ഗർഭ പിണ്ഡം ജരായുവിനാലും എന്നപോലെ ജ്ഞാനം കാമത്താൽ ആവരണംചെയ്യപ്പെടുന്നു. ജ്ഞാനിയുടെ ജ്ഞാനമാണ് നിത്യ വൈരിയായ കാമത്താൽ മൂടപ്പെടുന്നത്. ജ്ഞാനി ഈ കാമത്താ ലാണ് താൻ അനർത്ഥത്തിൽ ചെന്നു ചാടുന്നത് എന്നു മുമ്പേ തന്നെ അറിയുന്നു. അതുകൊണ്ട് സദാ ദുഃഖിക്കുന്നതും ജ്ഞാനി യാണ്. തന്മൂലം ഈ കാമം ജ്ഞാനിക്കുമാത്രമാണ് നിത്യവൈരി ആകുന്നത്. മൂർഖന്മാർക്കു കാമം നിത്യവൈരി അല്ല. മൂർഖൻ കാമത്തെ തൃഷ്ണാകാലത്ത് മിത്രമായിക്കരുതുന്നു. തൽഫല മായ ദുഃഖം വരുമ്പോൾ മാത്രം 'തൃഷ്ണകൊണ്ട് എനിക്ക് ഇങ്ങ നെ ദുഃഖം അനുഭവിക്കുവാൻ ഇടവരുന്നു' എന്ന് അറിയുകയു മാണ് ചെയ്യുന്നത്. അല്ലാതെ മുൻകൂട്ടി അറിയുവാൻ മൂർഖന് കഴി യുന്നില്ല. അതുകൊണ്ടാണ് കാമത്തെ ജ്ഞാനിയുടെ മാത്രം നിത്യവൈരിയായി കണക്കാക്കുന്നത്.

ഇച്ഛയാണ് കാമത്തിന്റെ സ്വരൂപം. അതിനു പൂർണ്ണതവരു ത്തുവാൻ ആർക്കും സാദ്ധ്യമല്ല. അലംഭാവം അതിന് ഒരിക്കലും ഉണ്ടാവുകയില്ല. ശത്രുവിന്റെ അധിഷ്ഠാനം ഏതെന്ന് അറി ഞ്ഞാൽ മാത്രമേ നിഷ്പ്രയാസം ശത്രുവിനാശം വരുത്തുവാൻ കഴിവ് ഉണ്ടാകയുള്ളു. ജ്ഞാനത്തെ പൊതിഞ്ഞ് സർവ്വലോക ശത്രുവായി നിലകൊള്ളുന്ന കാമത്തെ നശിപ്പിക്കണമെങ്കിലും അതിന്റെ അധിഷ്ഠാനമേതെന്ന് അറിയേണ്ടിയിരിക്കുന്നു. ഇന്ദ്രി യങ്ങളും മനസ്സും ബുദ്ധിയും ആണ് കാമത്തിന്റെ അധിഷ്ഠാനം. കാമം ജ്ഞാനത്തെ ആവരണം ചെയ്തുകൊണ്ടു ജീവികളെ പല തരത്തിൽ മോഹിപ്പിക്കുന്നത് ഈ ഇന്ദ്രിയാദികളെ ആശ്രയമാ ക്കിക്കൊണ്ടാണ്. അതിനാൽ ആദ്യമായി ഇന്ദ്രിയങ്ങളെ വശീക രിച്ച്, ജ്ഞാനത്തേയും വിജ്ഞാനത്തേയും നശിപ്പിക്കുന്നതും പാപാത്മകവും വൈരിയുമായ കാമത്തെ ആത്മാവിൽനിന്നും അകറ്റിവിടേണ്ടതാണ്. ശാസ്ത്രങ്ങളിൽനിന്നും ആചാര്യ നിൽനിന്നും ആത്മാദികളെക്കുറിച്ചു ലഭിക്കുന്ന സാമാന്യമായ അറിവാണ് ജ്ഞാനം. അവയെക്കുറിച്ച് ഉണ്ടാകുന്ന വിശേഷാ നുഭവമാണ് വിജ്ഞാനം. ശ്രേയസ്സിന്റെ പ്രാപ്തിക്ക് കാരണഭൂ തങ്ങളായ ജ്ഞാനവിജ്ഞാനങ്ങളെ നശിപ്പിക്കുന്നതുകൊ ണ്ടാണ് കാമം അത്യന്തം പരിത്യജിക്കേണ്ടതായിത്തീരുന്നത്. സ്ഥൂലവും ബാഹ്യവും പരിച്ഛിന്നവുമായ ശരീരത്തെ അപേ ക്ഷിച്ചു സൂക്ഷ്മങ്ങളും ആന്തരങ്ങളും വ്യാപകങ്ങളുമായ ശ്രോത്രാദികളായ ഇന്ദ്രിയങ്ങൾ അഞ്ചും ഉത്കൃഷ്ടങ്ങളാണെ ന്നാണ് പണ്ഡിതന്മാർ പറയുന്നത്. ഈ ഇന്ദ്രിയങ്ങളേക്കാൾ സങ്കല്പവികല്പാത്മകമായ മനസ്സ് കൂടുതൽ ശ്രേഷ്ഠമെന്നും മനസ്സിനെക്കാൾ നിശ്ചയാത്മികയായ ബുദ്ധി അധികം ശ്രേഷ്ഠ മെന്നും ബുദ്ധിയെക്കാൾ ബുദ്ധിയുടെ ദ്രഷ്ടാവായ ആത്മാവ് അതിനേക്കാൾ ശ്രേഷ്ഠതമമെന്നും അവർ പറയുന്നു. ഇങ്ങനെ ബുദ്ധിപര്യന്തമുള്ള എല്ലാ ദൃശ്യവസ്തുക്കളെക്കാളും അഭ്യന്ത രനായി വർത്തിക്കുന്ന ആത്മാവിനെയാണ് കാമം ഇന്ദ്രിയാദി കളെ ആശ്രയിച്ചുനിന്ന് ജ്ഞാനത്തെ ആവരണംചെയ്തുകൊണ്ട് മോഹിപ്പിക്കുന്നത്. അല്ലയോ അർജ്ജുനാ, അതുകൊണ്ട് ഇങ്ങനെ ബുദ്ധിക്കും മേലേ ഇരിക്കുന്ന ആത്മാവിനെ നീ അറി ഞ്ഞിട്ട് സംസ്കാരസമ്പന്നമായ മനസ്സുകൊണ്ടുതന്നെ മനസ്സിനെ അടക്കിയതിന്നുശേഷം അറിയപ്പെടാൻ കഴിയാത്തവിധം വിവി ധഭാവത്തിൽ ഇരിക്കുന്ന കാമമാകുന്ന ശത്രുവിനെ നീ അകറ്റി വിട്ടാലും."

## അദ്ധ്യായം 3

**കർമ്മയോഗം** – അർജ്ജുനൻ പറഞ്ഞു:

1. ജ്യായസീ ചേത് കർമ്മണസ്തേ

മതാ ബുദ്ധിർ ജനാർദ്ദന!

തത്കിം കർമ്മണി ഘോരേ മാം

നിയോജയസി കേശവ!

ഹേ ജനാർദ്ദനാ! കർമ്മത്തെ അപേക്ഷിച്ച് ബുദ്ധി (ബുദ്ധി യോഗം) ശ്രേഷ്ഠമാണ് എന്നാണ് അവിടുത്തെ അഭിപ്രായമെ ങ്കിൽ ഹേ കേശവാ! എന്തിന് ഭവാൻ എന്നെ ഘോരമായ കർമ്മ ത്തിൽ നിയോഗിക്കുന്നു?

നിഷ്കാമകർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധി വന്നതിന്നു ശേഷം സർവ്വകർമ്മസന്ന്യാസവും ജ്ഞാനനിഷ്ഠയും പറഞ്ഞ പ്പോൾ കർമ്മത്തേക്കാൾ ഉൽക്കർഷം ജ്ഞാനത്തിന്നുതന്നെയെ ന്നാണ് രണ്ടാം അദ്ധ്യായത്തിന്റെ അവസാനത്തിൽ പറഞ്ഞിരി ക്കുന്നത്. അതിനാൽ സംശയം അർജ്ജുനന്നുണ്ടായി. അതിനെ പ്രകാശിപ്പിച്ചുകൊണ്ട് ഭഗവാനോടു ചോദിക്കുന്നു: 'ജനനമരണാ ദിദുഃഖങ്ങൾക്ക് കാരണമായ അജ്ഞാനത്തെ മൂലത്തോടുകൂടെ നശിപ്പിക്കുന്ന സർവ്വേശ്വരാ! കർമ്മത്തേക്കാൾ ജ്ഞാനംതന്നെ ശ്രേഷ്ഠമെന്നാണ് അങ്ങയ്ക്ക് അഭിപ്രായമെങ്കിൽ ഭക്തനും സഖാവുമായ എന്നെ ഹിംസാപ്രധാനമായ യുദ്ധത്തിൽ എന്തി നാണ് പ്രോത്സാഹിപ്പിക്കുന്നത്? ഈശ്വരനായ അങ്ങയുടെ പ്രേര ണയെ അതിക്രമിക്കുവാൻ ഞാൻ ശക്തനുമല്ലല്ലോ. ഉൽകൃഷ്ട മായ ജ്ഞാനത്തെ വിട്ടിട്ട് നികൃഷ്ടമായ കർമ്മത്തിൽ അങ്ങ് എന്നെ പ്രേരിപ്പിക്കുവാൻ കാരണമെന്താണ്?'

2. വ്യാമിശ്രേണേവ വാക്യേന

ബുദ്ധിം മോഹയസീവ മേ

തദേകം വദ നിശ്ചിത്യ

യേന ശ്രേയോഽഹമാപ്നുയാം.

വ്യാമിശ്രം (കൂടിക്കുഴഞ്ഞമാതിരി) എന്നു തോന്നിക്കുന്ന വാക്കുകൊണ്ട് എന്റെ ബുദ്ധിയെ അങ്ങ് ഭ്രമിപ്പിക്കുന്നതുപോലെ തോന്നുന്നു. അതുകൊണ്ടു ശ്രേയസ്സ് ഏതൊന്നിനാൽ ഉണ്ടാകു മോ, അത് അങ്ങുതന്നെ നിശ്ചയിച്ച് എനിക്ക് ഉപദേശിച്ചുതന്നാ ലും.

കർമ്മത്തിൽത്തന്നെ എനിക്ക് അധികാരം എന്ന് അങ്ങ് ആദ്യം പറയുന്നു. 'ജ്ഞാനത്തെ ശരണംപ്രാപിക്കുക'യെന്നു പിന്നെ പറയുന്നു. കർമ്മജ്ഞാനങ്ങളെ യോജിപ്പിച്ചുകൊണ്ടെ ന്നപോലെയിരിക്കുന്ന ഈ വാക്യങ്ങളാൽ ശരണാഗതനായ എന്റെ ഗ്രഹണശക്തിയെ അങ്ങു വ്യാകുലപ്പെടുത്തുന്നു. അതെ

ന്റെ ബുദ്ധിമോശംകൊണ്ടുതന്നെയാണെന്നേ ഞാൻ വിചാരിക്കുന്നുള്ളൂ. എന്നാൽ കർമ്മാനുഷ്ഠാനവും ജ്ഞാനനിഷ്ഠയും ഒരേ സമയത്ത് ഒരുവന്നു സാദ്ധ്യമല്ലെന്നതുകൊണ്ടു കർമ്മജ്ഞാന മാർഗ്ഗങ്ങളിൽ ഏതാണ് എനിക്ക് ശ്രേയസ്കരം എന്ന് എന്റെ യോഗ്യതയ്ക്കനുസരിച്ച് സർവ്വജ്ഞനായ ഭവാൻ നിശ്ചയിച്ച് പറഞ്ഞുതരണേ!' ഇതാണ് അർജ്ജുനന്റെ അപേക്ഷ.

ശ്രീഭഗവാൻ പറഞ്ഞു:

3. ലോകേ/സ്മിൻ ദ്വിവിധാ നിഷ്ഠാ
പുരാ പ്രോക്താ മയാനഘ!
ജ്ഞാനയോഗേന സാംഖ്യാനാം
കർമ്മയോഗേന യോഗിനാം.

ഹേ നിർമ്മലാശയാ! ഈ ലോകത്തിൽ സാംഖ്യന്മാരുടെ ജ്ഞാനയോഗമനുസരിച്ചും, യോഗികളുടെ കർമ്മയോഗമനുസരിച്ചും രണ്ടുവിധം നിഷ്ഠകൾ ഞാൻ മുമ്പ് പറഞ്ഞു.

ഹേ അർജ്ജുനാ! നീ പറഞ്ഞതു ശരിതന്നെ. ഞാൻ ഇതിന്നുമുമ്പേ പറഞ്ഞത് നിന്റെ ബുദ്ധിദോഷം നിമിത്തം നീ ശരിക്കു ധരിച്ചില്ല. അതുകൊണ്ടാണ് നിനക്കു സംശയം ജനിച്ചത്. ഇപ്പോൾ കുറേക്കൂടി വ്യക്തമാക്കാം, കേൾക്കുക. കർമ്മസന്ന്യാസത്തിന്നുള്ള യോഗ്യത നിനക്കുണ്ടായിട്ടില്ല. അതിന്നാവശ്യമായ കർമ്മം ഫലകാംക്ഷകൂടാതെ നീ ചെയ്യണം. അങ്ങനെ ചിത്തശുദ്ധി സമ്പാദിച്ചതിന്നുശേഷം ജ്ഞാനനിഷ്ഠയ്ക്ക് അർഹത നീ സമ്പാദിക്കണമെന്നാണ് ഞാൻ പറഞ്ഞത്. ഈ ലോകത്തിൽ നിഷ്കാമകർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധി സമ്പാദിച്ചവർ കർമ്മങ്ങളെ ഉപേക്ഷിച്ച് ആത്മവിചാരം ചെയ്യണം. അങ്ങനെ ചിത്തശുദ്ധി സമ്പാദിച്ചിട്ടില്ലാത്ത ഗൃഹസ്ഥാശ്രമികൾ ഫലം കാംക്ഷിക്കാതെ വിദ്യുക്തമായ കർമ്മങ്ങളെ നടത്തുകയും വേണം എന്ന രണ്ടു നില രണ്ടുപേർക്കും പ്രത്യേകം പറ്റിയതാണെന്നു വേദം മുഖേന ഞാൻ പണ്ടുതന്നെ സ്ഥാപിച്ചിട്ടുണ്ട്.

4. ന കർമ്മണാമനാരംഭാ-
ന്നൈഷ്കർമ്മ്യം പുരുഷോ/ശ്നുതേ
ന ച സംന്യസനാദേവ
സിദ്ധിം സമധിഗച്ഛതി.

കർമ്മങ്ങൾ ചെയ്യാതിരിക്കുന്നതുകൊണ്ട് മനുഷ്യൻ നൈഷ്കർമ്മ്യം (നൈഷ്കർമ്മ്യസ്ഥിതിജ്ഞാനം) പ്രാപിക്കുന്നില്ല. കേവലം കർമ്മത്യാഗംകൊണ്ട് സിദ്ധി ലഭിക്കുന്നതുമല്ല.

നിത്യകർമ്മങ്ങളിൽ ക്ലേശമുണ്ടെന്നുള്ള വിചാരംകൊണ്ടു മാത്രമുണ്ടാകുന്ന ശുഷ്കമായ വൈരാഗ്യത്താൽ കർമ്മങ്ങളെ ഉപേക്ഷിക്കുന്നതുകൊണ്ടു ശിഖ, യജ്ഞോപവീതം മുതലായവ ത്യജിക്കുന്ന ത്യാഗരൂപമായ ബാഹ്യസന്ന്യാസസ്വീകരണം കൊണ്ടു മാത്രം പുരുഷന്നു വിദേഹകൈവല്യപ്രാപ്തിരൂപമായ സിദ്ധിയുണ്ടാവുകയില്ല. അതുകൊണ്ട് ക്ലേശഭൂയിഷ്ഠമായ കർമ്മത്തെ ഉപേക്ഷിച്ച്, ബാഹ്യസന്ന്യാസസ്വീകാരം ചെയ്യാമെന്ന വിചാരം നല്ലതല്ല.

5. ന ഹി കശ്ചിത് ക്ഷണമപി
ജാതു തിഷ്ഠത്യകർമ്മകൃത്
കാര്യതേ ഹ്യവശഃ കർമ്മ
സർവഃ പ്രകൃതിജൈർഗുണൈഃ.

യാതൊരുവനും ക്ഷണനേരംപോലും കർമ്മംചെയ്യാതെ വർത്തിക്കാവുന്നതല്ല. എല്ലാവരും പ്രകൃതിജങ്ങളായ ഗുണങ്ങൾക്ക് അധീനരായിട്ട് കർമ്മം ചെയ്യിക്കപ്പെടുകയാണ്.

സർവ്വകർമ്മങ്ങളേയും ഉപേക്ഷിച്ചിരുന്നുകൊള്ളാമെന്ന വിചാരം വ്യർത്ഥമാണ്. ബ്രഹ്മജ്ഞാനിക്കു മാത്രമല്ലാതെ മറ്റുള്ളവർക്ക് അത് സാദ്ധ്യമല്ലെന്നു പറയുന്നു. ഈ ലോകത്തിൽ ഒരു പ്രാണിയും ഏതെങ്കിലും വിധത്തിൽ കർമ്മം ചെയ്യാതെ സുഷുപ്തിയൊഴികെയുള്ള ജാഗ്രത്ത്, സ്വപ്നം എന്ന രണ്ടവസ്ഥകളിലും, ഒരു സമയത്തും ഇരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, എല്ലാ ജീവികളും സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളിൽനിന്നുണ്ടാകുന്ന വാസനകൾനിമിത്തം സ്വാതന്ത്ര്യം ഇല്ലാത്തവയായിട്ടാണിരിക്കുന്നത്. ആ പലവിധ വാസനകൾ കർമ്മത്തിൽ ജീവിവർഗ്ഗത്തെ ബലാല്ക്കാരേണ പ്രേരിപ്പിക്കും. വൃത്തികൾക്കാശ്രയമായി ബ്രഹ്മത്തെ അറിഞ്ഞവന്നു മാത്രമേ കർമ്മം വിട്ടിരിക്കുവാൻ കഴികയുള്ളൂ. ഗുണബദ്ധന്ന് സാദ്ധ്യമല്ലെന്നു സാരം.

6. കർമ്മേന്ദ്രിയാണി സംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ
മിഥ്യാചാരഃ സ ഉച്യതേ.

കർമ്മേന്ദ്രിയങ്ങളെ (കൈയ്, കാല് മുതലായവയെ) സംയമിച്ച് (പ്രവർത്തിപ്പിക്കാതെ വെച്ചുകൊണ്ട്) ഏതൊരുവൻ ഇന്ദ്രിയാർത്ഥങ്ങളെ സദാ സ്മരിച്ചുകൊണ്ടിരിക്കുന്നുവോ, മൂഢാത്മാവായ അവനെ മിഥ്യാചാരൻ (കപടവേഷക്കാരൻ) എന്നു പറയുന്നു.

കർമ്മങ്ങളിൽ ഏർപ്പെടാതെ കൈയ്, കാല് മുതലായ അവയവങ്ങളെ അടക്കിയിരിക്കാമല്ലോ എന്നാണ് വിചാരിക്കുന്നതെങ്കിൽ അതുകൊണ്ടെന്തുഫലം? ബഹുജനവഞ്ചനം മാത്രമാണത്! താൻ സന്ന്യാസിയാണെന്ന് വേഷംകാട്ടി ലോകത്തെ വഞ്ചിക്കുകമാത്രമാണ് അതിന്റെ ഫലം എന്നു വ്യക്തമാക്കുന്നു. തന്റെ മനഃസ്ഥിതി എന്ത്? അതനുസരിച്ച് താൻ ചെയ്യേണ്ടതായ സദാചാരം എന്ത്? എന്നു വേർതിരിച്ചറിയാതെ ബാഹ്യേന്ദ്രിയങ്ങളെ പ്രവൃത്തിയിൽ ഏർപ്പെടുത്താതെ മനസ്സുകൊണ്ട് ശബ്ദാദിവിഷയങ്ങളെ സ്മരിച്ച് കണ്ണുകൾ മാത്രം അടച്ചിരിക്കുന്ന ഒരുവൻ കപടം കാട്ടുന്നവൻ മാത്രമാണെന്ന്, 'പൂച്ചസന്ന്യാസി' യാണെന്ന് ലോകം അവനെ ആക്ഷേപിക്കും. അതുതന്നെയാണ് തന്റെ വ്യാപാരം എന്ന് അവനും അറിഞ്ഞുകൊണ്ടുതന്നെയിരിക്കും. ഉപജീവനത്തിന്നുവേണ്ടിമാത്രം എടുക്കുന്ന ഈ വേഷംകെട്ടൽകൊണ്ട് അവന്ന് കൃതാർത്ഥത എങ്ങനെ സിദ്ധിക്കും? ഈ നില വിവേകികൾക്ക് ഒട്ടും യോജിച്ചതല്ലെന്ന് സാരം.

7. യസ്ത്വിന്ദ്രിയാണി മനസാ
നിയമ്യാരഭതേ/ർജ്ജുന!
കർമ്മേന്ദ്രിയൈഃ കർമ്മയോഗ-
മസക്തഃ സ വിശിഷ്യതേ.

ഹേ അർജ്ജുനാ! എന്നാൽ ജ്ഞാനേന്ദ്രിയങ്ങളെ മനസ്സുകൊണ്ട് നിയന്ത്രിച്ച്, അസക്തനായിട്ട്, ആര് കർമ്മേന്ദ്രിയങ്ങളെക്കൊണ്ട് കർമ്മയോഗം അനുഷ്ഠിക്കുന്നുവോ, അവൻ ശ്രേഷ്ഠനാകുന്നു.

കർമ്മസന്ന്യാസത്തേക്കാൾ കർമ്മയോഗംതന്നെയാണ് ആത്മസാക്ഷാൽക്കാരം സിദ്ധിക്കാതിരിക്കുന്ന മുമുക്ഷുവിന്ന് ശ്രേയസ്കരമെന്നും, അതെങ്ങനെ നടത്തണമെന്നും ഉപദേശിക്കുന്നു. ഹേ അർജ്ജുനാ! ആത്മാവിനെ അറിയാത്തവനും, അറിവാനാഗ്രഹിക്കുന്നവനുമായ സമർത്ഥനായ ഒരുവന്ന് ഇന്ദ്രിയങ്ങളെ ദോഷങ്ങളിൽ പ്രവർത്തിപ്പാനനുവദിക്കാതെ മനസ്സുകൊണ്ടു നിയന്ത്രണംചെയ്ത്, വാഗാദികളായ ഇന്ദ്രിയങ്ങളെക്കൊണ്ടും വിഹിതങ്ങളായ ശ്രൗതസ്മാർത്തകർമ്മങ്ങളെ ഫലകാംക്ഷകൂടാതെ, ഈശ്വരാർപ്പണമായിട്ട്, നടത്തുന്നതാണ് ശ്രേയസ്കരം. അങ്ങനെ നടത്തുന്നവൻ മുമ്പേ പറഞ്ഞ അപക്വനായ സന്ന്യാസിയെക്കാൾ വിശിഷ്ടനാകുന്നു. എന്തുകൊണ്ടെന്നാൽ, അവൻ അന്തഃകരണശുദ്ധിക്ക് കാരണമായ സ്വധർമ്മങ്ങളെ വിധിപ്രകാരം നടത്തുന്നു. ആത്മാവിനേയും അന്യരേയും വഞ്ചിക്കുന്നുമില്ല. ശാസ്ത്രവിധിയെ അനുസരിക്കുന്നു. അതിനാൽ അവൻ ക്രമത്തിൽ ആത്മസാക്ഷാത്കാരത്തിന്ന് അർഹനായിത്തീരും.

8. നിയതം കുരു കർമ്മ ത്വം
കർമ്മ ജ്യായോ ഹ്യകർമ്മണഃ

ശരീരയാത്രാ/പി ച തേ

ന പ്രസിദ്ധ്യേദകർമ്മണഃ

അതുകൊണ്ട് നിയത(മനോനിയന്ത്രിത)കർമ്മത്തെ നീ ചെയ്യുക. എന്തെന്നാൽ കർമ്മം അകർമ്മത്തേക്കാൾ ശ്രേഷ്ഠമാകുന്നു. കർമ്മം ചെയ്യാത്തപക്ഷം നിനക്ക് ശരീരയാത്ര(ജീവിത നിർവ്വഹണം)പോലും സാദ്ധ്യമാകയില്ല.

ജ്ഞാനം സിദ്ധിക്കുവാനും മിഥ്യാചാരം എന്ന ദോഷം ബാധിക്കാതിരിക്കുവാനും കർമ്മം ചെയ്യേണ്ടതാണെന്ന് ഉപദേശിക്കുന്നു. കർമ്മബന്ധം ഇല്ലാതാക്കുന്നതുതന്നെയാണ് അറിഞ്ഞവനാലും ആത്മാവിനെ അറിവാനുള്ള യോഗ്യത സിദ്ധിച്ചവനാലും ചെയ്യപ്പെടുന്ന കർമ്മസന്ന്യാസം. എന്നാൽ കർമ്മം ദുഃഖപ്രദമാണെന്ന് വിചാരത്താൽ മാത്രം ചെയ്യപ്പെടുന്ന മൂഢമായ സന്ന്യാസത്തെക്കാൾ വിഹിതകർമ്മാനുഷ്ഠാനം അന്തഃകരണശുദ്ധിക്ക് ഹേതുവാകയാൽ ശ്രേഷ്ഠമാകുന്നു. അതുകൊണ്ട് നീ കർമ്മം ചെയ്തുകൊള്ളുക, അതാണ് നിനക്കു ശ്രേയസ്കരം. എന്നുതന്നെയല്ല, കാട്ടിലോ പർവ്വതഗുഹയിലോ ചെന്നിരുന്ന് കർമ്മമൊന്നും ചെയ്യാതെ വസിക്കുന്നതായാൽ നിന്റെ ശരീരസംരക്ഷണംപോലും സാധിക്കയില്ലല്ലോ. ശരീരത്തെയെന്നപോലെ ആത്മാവിനേയും ജനനമരണപ്രവാഹരൂപമായ സംസാരസമുദ്രത്തിൽനിന്നുദ്ധരിപ്പാനും കർമ്മയോഗം അത്യാവശ്യമാണ്. അതുകൊണ്ട് അതു നടത്തുകതന്നെവേണം എന്നാണ് ഉപദേശത്തിന്റെ സാരം.

9. യജ്ഞാർത്ഥാത് കർമ്മണോ/ന്യത്ര

ലോകോ/യം കർമ്മബന്ധനഃ

തദർത്ഥം കർമ്മ കൗന്തേയ!

മുക്തസങ്ഗഃ സമാചര.

ഹേ, കൗന്തേയാ! യജ്ഞാർത്ഥമായ കർമ്മം ഒഴിച്ച് മറ്റെല്ലാ കർമ്മങ്ങളാലും ഈ ലോകം (ജീവികൾ) ബന്ധിക്കപ്പെട്ടിരിക്കുന്നു. അതിനു (യജ്ഞത്തിന്) വേണ്ടിയുള്ള കർമ്മം സംഗരഹിതനായി നീ അനുഷ്ഠിക്കുക. (ഫലാപേക്ഷകൂടാതെ ഈശ്വരാർപ്പണമായി നീ കർമ്മം ചെയ്താലും.)

കർമ്മമാണ് ബന്ധത്തിന്നു കാരണം, ജ്ഞാനമാണ് മുക്തിക്കു കാരണം എന്നാണ് പറയപ്പെട്ടിരിക്കുന്നത്. അതുകൊണ്ടു ബന്ധത്തിന്നു കാരണമായ കർമ്മം ഞാൻ എന്തിന്നു ചെയ്യണം എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു: ശ്രീവിഷ്ണുപ്രസാദം സിദ്ധിക്കുവാൻ മാത്രം ചെയ്യുന്ന കർമ്മം ബന്ധഹേതുവാകയില്ല. കാമ്യകർമ്മങ്ങളാണ് ജന്മമരണഹേതുക്കളാകുന്നത്. അതുകൊണ്ട് എടോ അർജ്ജുനാ! ഫലത്തിൽ ആഗ്രഹിക്കാതെ ഭഗവൽപ്രസാദം മാത്രം ചിന്തിച്ച് നിത്യനൈമിത്തികങ്ങളായ സ്വധർമ്മങ്ങളെ നീ അനുഷ്ഠിക്കുക. വിഹിതകർമ്മങ്ങൾ ഉപേക്ഷിക്കുന്നതും കാമ്യങ്ങളും നിഷിദ്ധങ്ങളുമായ കർമ്മങ്ങൾ ചെയ്യുന്നതുമാണ് ബന്ധഹേതുക്കൾ എന്നുസാരം.

10. സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ

പുരോവാച പ്രജാപതിഃ

അനേന പ്രസവിഷ്യധ്വ-

മേഷ വോ/സ്ത്വിഷ്ടകാമധുക്.

യജ്ഞത്തോടുകൂടി പ്രജകളെ സൃഷ്ടിച്ചിട്ട് പണ്ട് പ്രജാപതി പറഞ്ഞു: "ഇതിനെക്കൊണ്ട് (ഈശ്വരാരാധനയാൽ) നിങ്ങൾ വർദ്ധിക്കുവിൻ, അഭിവൃദ്ധിയെ പ്രാപിക്കുവിൻ! ഇതു നിങ്ങൾക്ക് ഇഷ്ടകാമധേനുവായിത്തീരട്ടെ." (എല്ലാ ആഗ്രഹങ്ങളേയും സാധിപ്പിക്കുന്നതാകട്ടെ!)

ജ്ഞാനസിദ്ധിക്കും, കാപട്യനിവൃത്തിക്കും, ശരീരത്തിന്റെ നിലനില്പിന്നും കർമ്മം ആവശ്യമാണെന്നു കാണിക്കുന്നു. ധർമ്മം അറിയുന്നവരുടെ നിശ്ചയം പ്രമാണമാകയാൽ ധർമ്മിഷ്ഠോത്തമനായ ബ്രഹ്മാവിന്റെ ആദികല്പനയെ ഈ പദ്യം മുതൽ എടുത്തുകാണിക്കുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ ശ്രുതികളിൽ യജ്ഞവിധികളേയും അതു നടത്തുവാനധികാരമുള്ള ബ്രാഹ്മണാദിവർണ്ണങ്ങളേയും സൃഷ്ടിച്ചതിന്നുശേഷം ആ പ്രജകളോട് ബ്രഹ്മാവ് പറഞ്ഞു: "നിങ്ങൾ ഈ യജ്ഞംകൊണ്ട് ദേവന്മാരെ സന്തോഷിപ്പിക്കുവിൻ! ഇതു നിങ്ങൾ ആഗ്രഹിക്കുന്ന വിഷയസുഖസാധനങ്ങളെ നല്കുന്ന കാമധേനുവായി ഭവിക്കട്ടെ," എന്ന് അനുഗ്രഹിക്കുകയും ചെയ്തു. സകാമന്മാർക്ക് വിഷയസുഖസാധനങ്ങൾക്കും സ്വർഗ്ഗലാഭത്തിന്നും, നിഷ്കാമന്മാർക്ക് അന്തഃകരണശുദ്ധിക്കും കർമ്മം കാരണമാകുന്നു എന്നു സാരം.

11. ദേവാൻ ഭാവയതാനേന

തേ ദേവാ ഭാവയന്തു വഃ

പരസ്പരം ഭാവയന്തഃ

ശ്രേയഃ പരമവാപ്സ്യഥ.

"ഇതുകൊണ്ടു നിങ്ങൾ ദേവന്മാരെ ആരാധിക്കുവിൻ, ആ ദേവന്മാർ നിങ്ങളെ വർദ്ധിപ്പിക്കട്ടെ. (അങ്ങനെ) പരസ്പരം തൃപ്തി നല്കിക്കൊണ്ട് പരമമായ ശ്രേയസ്സിനെ പ്രാപിക്കുവിൻ."

ഇഷ്ടഫലത്തെ യജ്ഞകർമ്മം നല്കുന്നത് ഏതുവിധമാണെന്നു കാണിക്കുന്നു. ശ്രുതിസ്മൃതികളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള യജ്ഞകർമ്മങ്ങൾകൊണ്ടു നിങ്ങൾ ദേവന്മാരെ സന്തോഷിപ്പിക്കുവിൻ! പായസം, പുരോഡാശം മുതലായവകൊണ്ടു സന്തുഷ്ടന്മാരായ ദേവന്മാർ നിങ്ങളേയും സന്തോഷിപ്പിക്കട്ടെ! ഇങ്ങനെ അന്യോന്യം സന്തോഷിപ്പിക്കുന്നവരായിട്ട് പരമശ്രേയസ്സിനെ (വിദേഹകൈവല്യത്തെ) നിങ്ങൾ പ്രാപിച്ചുകൊള്ളുവിൻ! അന്യോന്യം എന്ന വാക്കുകൊണ്ട് ദേവന്മാർക്കും വിദേഹകൈവല്യം എന്ന ഫലം ലഭിക്കുമോ എന്ന ശങ്കയുണ്ടായെന്നുവരാം. ആ ശങ്ക വേണ്ടാ. ഈ ഉപദേശം ദേവന്മാരോടല്ല. പ്രജകളോടാണ് ഉപദേശം. ധർമ്മോപദേശം പ്രജകൾക്കാണ് കൊടുക്കുന്നത്. യജ്ഞാദ്യനുഷ്ഠാനത്താൽ ജ്ഞാനയോഗ്യതയും അതിൽക്കൂടെ വിദേഹമുക്തിയും നിങ്ങൾക്കുണ്ടാകും എന്നാണർത്ഥം.

12. ഇഷ്ടാൻ ഭോഗാൻ ഹി വോ ദേവാ

ദാസ്യന്തേ യജ്ഞഭാവിതാഃ

തൈർദത്താനപ്രദായൈഭ്യോ

യോ ഭുങ്ക്തേ സ്തേന ഏവ സഃ.

"നിങ്ങൾ ആരാധിക്കുന്ന ദേവന്മാർ ഇഷ്ടങ്ങളായ ഭോഗങ്ങളെ യജ്ഞഭാവിതന്മാരായി (യജ്ഞംകൊണ്ടു പ്രസാദിച്ച്) നിങ്ങൾക്കു ദാനംചെയ്യും. അവർക്കു ദാനംചെയ്യാതെ (യജ്ഞം ചെയ്യാതെ) അവരുടെ അനുഗ്രഹത്താൽ ദത്തങ്ങളായ (ഭോഗങ്ങളെ) ഭുജിക്കുന്നവൻ ആരാണോ അവൻ ചോരൻതന്നെയാണ്."

യജ്ഞങ്ങൾകൊണ്ടു സന്തോഷിപ്പിക്കപ്പെട്ട ദേവന്മാർ മുമുക്ഷുക്കൾക്കു പരലോകസുഖം മാത്രമല്ല ഐഹികസുഖവും നല്കും. അതുകൊണ്ടാണവരെ പ്രീതിപ്പെടുത്തുവാൻ യജ്ഞാദികൾ നടത്തേണമെന്നു പറഞ്ഞത്. അതു ചെയ്യാതിരുന്നാൽ ദോഷമുണ്ട് എന്നു സൂചിപ്പിക്കുന്നു. ശ്രുതികളിലും സ്മൃതികളിലും നിശ്ചയിച്ചിട്ടുള്ള ആരാധനകളാൽ പ്രീതിപ്പെടുത്തുന്ന ദേവന്മാർ നിങ്ങൾക്ക് ഇച്ഛാവിഷയങ്ങളായ പശുപുത്രകളത്രധനധാന്യാദികളെ നല്കും. അവർ തന്നിരിക്കുന്ന ആ പദാർത്ഥങ്ങളെ പായസപുരോഡാശാദിരൂപത്തിൽ അവർക്ക് നിവേദിക്കാതെ കേവലം ശരീരപോഷണത്തിന്നുവേണ്ടിമാത്രം ഏതൊരാൾ അനുഭവിക്കുന്നുവോ അവൻ ചോരൻതന്നെയാകുന്നു. ദേവന്മാർക്കുള്ള കടം യജ്ഞംകൊണ്ടും ഋഷികൾക്കുള്ള കടം ബ്രഹ്മചര്യംകൊണ്ടും പിതൃക്കൾക്കുള്ള കടം സന്താനോൽപാദനംകൊണ്ടും തീർക്കാത്തവൻ മൂന്നുവിധത്തിൽ കടക്കാരനാകും. ശിഷ്ടന്മാരാൽ നിന്ദിക്കപ്പെടുന്ന അവൻ ദേവബ്രഹ്മസ്വങ്ങൾ അപഹരിക്കുന്നവന്റെ ഗതിക്കു പാത്രമായിത്തീരുന്നതാണെന്നു സ്മൃതികൾ പറയുന്നു.

13. യജ്ഞശിഷ്ടാശിനഃ സന്തോ

മുച്യന്തേ സർവകില്ബിഷൈഃ

ഭുഞ്ജതേ തേ ത്വഘം പാപാ

യേ പചന്ത്യാത്മകാരണാത്.

യജ്ഞശിഷ്ടത്തെ (യജ്ഞംചെയ്ത് അവശേഷിക്കുന്ന പ്രസാദത്തെ) അശിക്കുന്ന സത്തുക്കൾ സർവ്വപാപങ്ങളിൽനിന്നും മുക്തരായിത്തീരുന്നു. എന്നാൽ തങ്ങൾക്കുവേണ്ടി മാത്രം അന്നം പചിക്കുന്ന പാപാത്മാക്കൾ പാപത്തെത്തന്നെ ഭുജിക്കുകയാണ് ചെയ്യുന്നത്.

പഞ്ചമഹായജ്ഞങ്ങളെ നടത്തി അവശേഷിക്കുന്ന അന്നം ഭുജിക്കുന്നവർ സർവ്വപാപനിർമ്മുക്തരാകുന്നു. ഏതൊരാൾ ദേവാതിഥികളെ ഉദ്ദേശിക്കാതെ തങ്ങൾക്കുവേണ്ടീട്ടുമാത്രം അന്നാദികളെ ഉണ്ടാക്കി അനുഭവിക്കുന്നുവോ അവൻ പാപത്തെയാണ് അനുഭവിക്കുന്നത് എന്നു കാണിച്ചുകൊണ്ടു പഞ്ചമഹായജ്ഞാനുഷ്ഠാനം പ്രതിദിനം കർത്തവ്യമാണെന്നുറപ്പിക്കുന്നു. ദേവയജ്ഞം, പിതൃയജ്ഞം എന്നിപ്രകാരം ശ്രുതി നിശ്ചയിച്ചിരിക്കുന്ന യജ്ഞങ്ങളെ നടത്തിയശേഷം അവശിഷ്ടാന്നം ഏതൊരുത്തൻ ഭുജിക്കുന്നുവോ അവൻ പാപങ്ങളിൽനിന്നു മുക്തനാകുന്നു. അങ്ങനെയല്ലാതെ തങ്ങൾക്കുവേണ്ടിമാത്രം അന്നാദികളെ ഉണ്ടാക്കി ഭുജിക്കുന്നവർ അന്നത്തെയല്ലാ പാപത്തെയാണ് ഭുജിക്കുന്നത്. അതുകൊണ്ട് അവർ പാപികളാകുന്നു. ഗൃഹസ്ഥാശ്രമികൾക്ക് അഞ്ചുവിധമായ പാപം അറിഞ്ഞും അറിയാതെയും വന്നുചേരുന്നുണ്ട്. അറിവോടുകൂടെ സഞ്ചരിക്കുമ്പോൾ കാലടികളിൽ അകപ്പെടുന്ന ചെറുപ്രാണികൾക്കു ജീവഹാനി നേരിടുന്നതാണ്, അറിവോടുകൂടിയ പാപം. 'കണ്ടനീ പേഷണീ ചുല്ലീ ചോദകാദി ച മാർജ്ജനീ പഞ്ചസൂനാ ഗൃഹസ്ഥസ്യ പഞ്ചയജ്ഞാൽ പ്രണശ്യതി.' നെല്ലു കുത്തി അരിയാക്കുക; മാവ് മുതലായത് അരയ്ക്കുക; കടുകുവറുക്കുക; കുടത്തിൽ വെള്ളം നിറച്ചുവെയ്ക്കുക; മുറ്റം മുതലായവ അടിച്ചു ശുദ്ധമാക്കുക; എന്ന അഞ്ചുവിധ വ്യാപാരങ്ങൾ കാരണം പ്രാണികൾക്കു ജീവഹാനി നേരിടും. ആ പാപം പഞ്ചമഹായജ്ഞങ്ങൾകൊണ്ട് ദിവസേന തീർക്കണം. ദേവപൂജ, പിതൃതർപ്പണം, ഋഷിപൂജ, ഭൂതബലി, അതിഥിസൽക്കാരം ഇവയാണ് പഞ്ചമഹായജ്ഞങ്ങൾ. മുമുക്ഷുക്കൾ ഇങ്ങനെ ചെയ്യുന്ന നിത്യകർമ്മങ്ങൾ അന്തഃകരണശുദ്ധിയോടെ മോക്ഷസാധനങ്ങളായും, ദേവപ്രസാദത്താൽ ലോകക്ഷേമകരങ്ങളായ വൃഷ്ട്യാദിഹേതുക്കളായും ഭവിക്കും. അതുകൊണ്ട് നിത്യകർമ്മങ്ങളെ നടത്തുകതന്നെ വേണം. ഒരു കർമ്മംകൊണ്ടു സ്വചിത്തശുദ്ധിയും ലോകക്ഷേമവും എന്ന രണ്ടു ഫലം സിദ്ധിക്കുമെന്നു ധരിക്കണം.

14. അന്നാദ് ഭവന്തി ഭൂതാനി

പർജന്യാദന്നസംഭവഃ

യജ്ഞാദ് ഭവതി പർജന്യോ

യജ്ഞഃ കർമ്മസമുദ്ഭവഃ

അന്നത്തിൽനിന്നും ഭൂതങ്ങൾ (ജീവികൾ) ഉണ്ടാകുന്നു. പർജന്യനിൽ(വൃഷ്ടിയിൽ)നിന്നാണ് അന്നത്തിന്റെ ഉത്ഭവം. യജ്ഞത്തിൽനിന്നത്രേ പർജന്യൻ (മഴപെയ്യുന്ന മേഘം) ഉണ്ടാകുന്നത്. യജ്ഞം കർമ്മത്തിൽനിന്നും ഉത്ഭവിക്കുന്നു.

കർമ്മം മോക്ഷത്തിന്നു ഹേതുവാണെന്ന് മുമ്പേ കാണിച്ചു. ജഗൽസ്ഥിതിക്കും കർമ്മം കാരണമാണെന്ന് ഇപ്പോൾ കാണിക്കുന്നു. വേദവിധിപ്രകാരം നടത്തുന്ന യജ്ഞത്തിൽനിന്ന് വൃഷ്ടിയും വൃഷ്ടിയിൽനിന്ന് പലവിധം ധാന്യങ്ങളും മാതാപിതാക്കന്മാർ ഭക്ഷിക്കുന്ന അന്നരസത്തിൽനിന്ന് സന്താനങ്ങളും ഉണ്ടാകുന്നു. യജ്ഞമാകട്ടെ കർമ്മത്തിൽനിന്നും ഉത്ഭവിക്കുന്നു.

15. കർമ്മ ബ്രഹ്മോദ്ഭവം വിദ്ധി

ബ്രഹ്മാക്ഷരസമുദ്ഭവം

തസ്മാത് സർവഗതം ബ്രഹ്മ

നിത്യം യജ്ഞേ പ്രതിഷ്ഠിതം.

കർമ്മം ബ്രഹ്മത്തിൽനിന്ന്, മായാപ്രതിബിംബിതചൈതന്യത്തിൽനിന്ന്, ഉത്ഭവിച്ചതെന്നറിയുക. ബ്രഹ്മം അക്ഷര(ബ്രഹ്മ)ത്തിൽനിന്നാണ് ഉത്ഭവിച്ചത്. അതുകൊണ്ട് സർവ്വഗതമായ ബ്രഹ്മം സർവ്വദാ യജ്ഞത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

യജ്ഞത്തിന്നു ഹേതുവായ കർമ്മം ഋഗാദി വേദങ്ങളിൽനിന്നും വേദങ്ങൾ പരമാത്മാവിന്റെ നിശ്വാസങ്ങളിൽനിന്നും ഉത്ഭവിച്ചവയാകയാൽ നിത്യങ്ങളാകുന്നു. മനുഷ്യനിൽനിന്നല്ല വേദം ഉണ്ടായിരിക്കുന്നത്. ഈശ്വരനിൽനിന്നുണ്ടായതാണെന്നു ധരിക്കണം. ജഗത്തിന്റെ ഉല്പത്തിസ്ഥിത്യാദികൾക്ക് കാരണമായ വേദം യജ്ഞകർമ്മത്തിൽനിന്നുണ്ടാകുന്ന അപൂർവ്വമായ ധർമ്മത്തിൽ സ്ഥിതിചെയ്യുന്നു. അതുകൊണ്ട് നിശ്ചിതമായ കർമ്മം നടത്തേണ്ടത് ആവശ്യമാകുന്നു.

16. ഏവം പ്രവർത്തിതം ചക്രം

നാനുവർത്തയതീഹ യഃ

അഘായുരിന്ദ്രിയാരാമോ

മോഘം പാർത്ഥ! സ ജീവതി.

ഹേ പാർത്ഥാ! ഇപ്രകാരം പ്രവർത്തിതമായ കർമ്മചക്രത്തെ ഏതൊരുവൻ ഇവിടെ അനുവർത്തിക്കുന്നില്ലയോ, പാപാത്മാവും ഇന്ദ്രിയാരാമനുമായ (ഇന്ദ്രിയാർത്ഥങ്ങളിൽ രമിക്കുന്ന വിഷയാസക്തനായ) അവന്റെ ജീവിതം നിഷ്ഫലമത്രേ.

ഇങ്ങനെ വേദമുഖേന യജ്ഞാദികളെ നിയമിച്ചിരിക്കുന്ന ഈശ്വരന്റെ ആജ്ഞയെ ഏതൊരു കർമ്മാധികാരി അനുസരിക്കുന്നില്ലയോ, അവൻ വിഷയഭോഗങ്ങളിൽമാത്രം രമിക്കുന്നവനും വിഹിതകർമ്മം ചെയ്യാത്തതിനാൽ നിഷ്ഫലമായി ജീവിതം കഴിച്ചശേഷം നരകത്തിൽച്ചെന്നു വീഴുന്നവനുമാകും. അതുകൊണ്ട് ആത്മസാക്ഷാത്കാരം സിദ്ധിക്കുന്നതുവരെ മുമുക്ഷുവായ അവൻ നിയതകർമ്മങ്ങൾ യഥാവിധി നടത്തുകതന്നെ വേണം എന്നു സിദ്ധാന്തിക്കുന്നു. ആരുരുക്ഷു, കർമ്മത്തിന്നധികാരി, ഫലകാംക്ഷകൂടാതെ കർമ്മം നടത്തണം എന്ന് സ്പഷ്ടമാക്കിയിരിക്കുന്നു.

17. യസ്ത്വാത്മരതിരേവ സ്യാ-

ദാത്മതൃപ്തശ്ച മാനവഃ

ആത്മന്യേവ ച സന്തുഷ്ട-

സ്തസ്യ കാര്യം ന വിദ്യതേ.

എന്നാൽ, ഏതൊരു മനുഷ്യൻ ആത്മാവിൽമാത്രം രമിക്കുന്നവനും, ആത്മതൃപ്തനും, ആത്മാവിൽത്തന്നെ സന്തുഷ്ടനും ആയിരിക്കുന്നു, അവന്ന് കരണീയമായി യാതൊന്നുമില്ല.

ആരുരുക്ഷു (മോക്ഷത്തെ ഇച്ഛിക്കുന്നവൻ) അന്തഃകരണശുദ്ധിക്കായി വിഹിതകർമ്മം നടത്തേണമെന്ന് പറഞ്ഞതിന്നു ശേഷം ആത്മസാക്ഷാത്കാരം സിദ്ധിച്ചവൻ ഒരു കർമ്മവും ചെയ്യേണ്ടതില്ല എന്നു കാണിക്കുന്നു.

ഏതൊരു മാനവൻ (ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ചവൻ) ആത്മാവിൽത്തന്നെ രമിക്കുന്നവനും ആത്മലാഭത്തിൽത്തന്നെ സംതൃപ്തനും ആത്മാവിൽത്തന്നെ സന്തുഷ്ടനുമായിരിക്കുന്നുവോ ആ മഹാത്മാവിന്ന് ചെയ്യേണ്ടതായി യാതൊരു കർമ്മവുമില്ല. അവൻ മാത്രമാണ് സർവ്വകർമ്മസന്ന്യാസത്തിന്നർഹനെന്ന് അർത്ഥം.

18. നൈവ തസ്യ കൃതേനാർത്ഥോ

നാകൃതേനേഹ കശ്ചന

ന ചാസ്യ സർവ്വഭൂതേഷു

കശ്ചിദർത്ഥവ്യാപാശ്രയഃ

അവന് ഇവിടെ കർമ്മം ചെയ്തതുകൊണ്ട് ഒരു പ്രയോജനവുമില്ല, ചെയ്യാതിരുന്നതുകൊണ്ട് അവനെ ദുഃഖം ബാധിക്കു

ന്നില്ല. ഭൂതങ്ങളിൽ ഒന്നിനോടും സ്വപ്രയോജനകരമായ ബന്ധമേ അവന്നില്ല.

ബ്രഹ്മജ്ഞനും സുഖാർത്ഥിയല്ലേ? കർമ്മജന്യമാണല്ലോ സുഖം. അതുകൊണ്ട് അവനും കർമ്മം ചെയ്യേണ്ടതല്ലേ? എന്നുള്ള ശങ്കകളെ പരിഹരിക്കുന്നു. അവൻ ബ്രഹ്മം (ആനന്ദ സ്വരൂപം) ആയിത്തന്നെ ഭവിച്ചിരിക്കുന്നു. അതുകൊണ്ട് കർമ്മം കൊണ്ടു ലഭിക്കേണ്ടതായ സുഖത്തിൽ അവന്നാഗ്രഹമുണ്ടാവുകയില്ല. വിഹിതകർമ്മം നടത്തേണ്ടതായ ഭാരം അവന്നുമില്ലേ? അത് ചെയ്യാതിരുന്നാൽ ചെയ്യാത്തവന്ന് ദോഷമുണ്ടല്ലോ എന്ന ശങ്കയും വേണ്ട. വിധിയും നിഷേധവും അജ്ഞാനിയെ ഉദ്ദേശിച്ച് ഉണ്ടായിരിക്കുന്നതാകുന്നു. ബ്രഹ്മത്തിനെ ആ വിധിനിഷേധങ്ങൾ ബാധിക്കുന്നില്ല. അതുകൊണ്ട് വിഹിതകർമ്മം ചെയ്യാതിരിക്കുന്നതുകൊണ്ട് അവനെ ദോഷം സ്പർശിക്കുകയില്ല. ബ്രഹ്മാനന്ദം നിരന്തരമുണ്ടാവാൻ ശിവൻ, വിഷ്ണു എന്നിവരെ ഉപാസിക്കയെങ്കിലും വേണ്ടതല്ലേ? എന്നും ശങ്കിക്കേണ്ടതില്ല. ശിവവിഷ്ണ്വാദിദേവതകളെല്ലാം ബ്രഹ്മത്തിൽനിന്നന്യമല്ലാത്തതിനാൽ ആവക മൂർത്തികളിൽനിന്ന് സിദ്ധിക്കേണ്ടതോ അപേക്ഷിക്കേണ്ടതോ ആയ കാര്യം ഒന്നും അവന്നില്ല. അതുകൊണ്ട് അവൻ സർവ്വകർമ്മസന്ന്യാസത്തിന്ന് അർഹനാകുന്നു. ഏതെങ്കിലും ദേവനിൽനിന്ന് എന്തെങ്കിലും കാര്യസാദ്ധ്യമോ അപേക്ഷയോ അവനിൽ കാണുന്നുണ്ടെങ്കിൽ അവൻ ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ചവനല്ലെന്നു വ്യഞ്ജിപ്പിക്കുന്നു. ആരുരുക്ഷുവിന്ന് കർമ്മവും ആരൂഢന്ന് കർമ്മസന്ന്യാസവും വേർതിരിച്ചു കാട്ടിയതിന്നുശേഷം അർജ്ജുനന്ന് ഉചിതമേതാണെന്ന് ഭഗവാൻ ഉപദേശിക്കുന്നു.

19. തസ്മാദസക്തഃ സതതം
കാര്യം കർമ്മ സമാചര
അസക്തോ ഹ്യാചരൻ കർമ്മ
പരമാപ്നോതി പൂരുഷഃ

അതുകൊണ്ട് സർവ്വദാ അസക്തനായി കാര്യമായ, ചെയ്യേണ്ടതായ, കർത്തവ്യകർമ്മത്തെച്ചെയ്യുക. എന്തെന്നാൽ അസക്തനായി, നിഷ്കാമനായി, കർമ്മം അനുഷ്ഠിക്കുന്ന പുരുഷൻ പരമമായ പദത്തെ പ്രാപിക്കുന്നു.

സർവ്വകർമ്മസന്ന്യാസത്തിന്ന് യോഗാരൂഢന്നു മാത്രമേ അധികാരമുള്ളൂ. നീയാകട്ടെ യോഗാരൂഢനല്ല. ആരുരുക്ഷു (മോക്ഷത്തിന്നാഗ്രഹിക്കുന്നവൻ) ആകയാൽ കർമ്മഫലത്തിന്നാഗ്രഹിക്കാതെ അന്തഃകരണശുദ്ധിക്കുവേണ്ടി വിഹിതകർമ്മം വേണ്ടുംവിധം ആചരിച്ചുകൊള്ളുക. ഫലകാംക്ഷ കൂടാതെ വിഹിതകർമ്മം ചെയ്യുന്ന പുരുഷന്ന് അന്തഃകരണശുദ്ധിയും അതുവഴിയായി പരമപുരുഷാർത്ഥപ്രാപ്തിയും സിദ്ധിക്കും. പൂർവ്വജന്മത്തിലോ ഈ ജന്മത്തിലോ ഫലകാംക്ഷകൂടാതെ കർമ്മം ചെയ്തതിന്റെ ഫലമായിട്ടാണ് ആരൂഢന്മാർ ബ്രഹ്മജ്ഞാനികളായിരിക്കുന്നത്.

20. കർമ്മണൈവ ഹി സംസിദ്ധി
മാസ്ഥിതാ ജനകാദയഃ
ലോകസംഗ്രഹമേവാപി
സംപശ്യൻ കർത്തുമർഹസി.

കർമ്മംകൊണ്ടുമാത്രമാണ് ജനകാദികൾ സംസിദ്ധിയെ പ്രാപിച്ചിട്ടുള്ളത്. ലോകസംഗ്രഹത്തെ, ലോകസംരക്ഷണത്തെത്തന്നെ ലാക്കാക്കിക്കൊണ്ടും കർമ്മം ചെയ്യുകയാണ് നിന്റെ കർത്തവ്യം.

ആത്മജ്ഞാനത്തെ കാംക്ഷിക്കുന്നവൻ കർമ്മം ചെയ്യേണമെന്നുപദേശിച്ചതിന്നുശേഷം ഈ കാര്യത്തിൽ വൃദ്ധാചാരത്തെ പ്രമാണമായി ഭഗവാൻ കാണിക്കുന്നു. ജനകൻ, അശ്വപതി, ഭഗീരഥൻ മുതലായ പൂർവ്വകാലത്തിലെ ക്ഷത്രിയന്മാർ കർമ്മംകൊണ്ടുതന്നെ ചിത്തശുദ്ധിപ്രാപിച്ച് ജ്ഞാനത്താൽ മുക്തന്മാരായവരാണ്. അവർ ജ്ഞാനനിഷ്ഠന്മാരായി കൃതാർത്ഥന്മാരായിരുന്നിട്ടും പാമരജനങ്ങളെ സൽക്കർമ്മനിരതന്മാരാക്കുവാൻ മാതൃകാപുരുഷന്മാരുടെ നിലയിൽ കർമ്മം ചെയ്തിരുന്നു. ആ നില സിദ്ധിച്ചിട്ടുണ്ടെന്ന് വിചാരിക്കുന്നപക്ഷം ലോകസംരക്ഷണത്തെയാലോചിച്ചിട്ടെങ്കിലും കർമ്മം ചെയ്‌വാൻ നീ അർഹനാകുന്നു.

21. യദ്യദാചരതി ശ്രേഷ്ഠ-
സ്തത്തദേവേതരോ ജനഃ
സ യത് പ്രമാണം കുരുതേ
ലോകസ്തദനുവർത്തതേ.

ഏതേതിനെ ശ്രേഷ്ഠൻ, മഹാന്മാർ ആചരിക്കുന്നുവോ, മറ്റു ജനങ്ങളും അതാതിനെ അനുസരിക്കുന്നു. അദ്ദേഹം ഏതൊന്നിനെ പ്രമാണമായി സ്വീകരിക്കുന്നുവോ, ലോകവും അതിനെത്തന്നെ അനുവർത്തിക്കുന്നു.

ലോകത്തിന്നെങ്ങനെ തന്റെ കർമ്മം ഉപകാരമാകും എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. ലോകത്തിൽ നല്ല കുലത്തിൽ ജനിച്ചവനും പണ്ഡിതനും ജനസമ്മതനുമായ ശ്രേഷ്ഠപുരുഷൻ ഏതേതു പ്രവൃത്തി ചെയ്യുന്നുവോ അറിവില്ലാത്ത സാധാരണജനം ആ പ്രവൃത്തിയെ ചെയ്യും. ആ യോഗ്യപുരുഷൻ ഏതൊരു ശാസ്ത്രം പ്രമാണമായി സ്വീകരിക്കുന്നുവോ അതിനെ പാമരനും അനുസരിക്കും. സാധാരണന്മാർക്ക് സ്വയമേവ അറിഞ്ഞു നടക്കുവാൻ സാധിക്കയില്ലല്ലോ. അതുകൊണ്ട് അവർ ശ്രേഷ്ഠപുരുഷനെ മാതൃകയാക്കുന്നത് ലോകസ്വഭാവമാകുന്നു. ശ്രേഷ്ഠനായ പുരുഷന്ന് ചെയ്യേണ്ടതൊന്നുമില്ലാത്ത നിലയിൽ കൃതാർത്ഥത സിദ്ധിച്ചാൽപ്പോലും ലോകഹിതത്തിന്നായി കർമ്മം ചെയ്യേണ്ട കടമ നിർവ്വഹിക്കേണ്ട ഭാരമുണ്ട് എന്നു സാരം.

22. ന മേ പാർത്ഥാസ്തി കർത്തവ്യം
ത്രിഷു ലോകേഷു കിഞ്ചന
നാനവാപ്തമവാപ്തവ്യം
വർത്ത ഏവ ച കർമ്മണി.

ഹേ പാർത്ഥാ! എനിക്കു കർത്തവ്യമായി മൂന്നുലോകങ്ങളിലും ഒന്നുമില്ല. അപ്രാപ്തമായ ഒന്ന് പ്രാപിക്കേണ്ടതായുമില്ല. എന്നാലും ഞാൻ കർമ്മത്തിൽത്തന്നെ വർത്തിക്കുന്നു. (കർമ്മം ചെയ്തുകൊണ്ടുതന്നെയിരിക്കുന്നു.)

എല്ലാവിധത്തിലും കൃതാർത്ഥനായ മഹാത്മാവിന്ന് സാധിക്കേണ്ടതായിട്ടൊന്നുമില്ലെന്നുവന്നാൽ പിന്നെ കർമ്മത്തിൽ ഏർപ്പെടുന്നതായി കാണപ്പെടുകയില്ലെന്നുള്ള വിചാരത്തെ ദൂരീകരിക്കുവാൻ ഭഗവാൻ സ്വന്തകാര്യംതന്നെ ദൃഷ്ടാന്തമാക്കുന്നു. "എടോ അർജ്ജുനാ! ഷൾഗുണസമ്പന്നനും, ആപ്തകാമനും, സർവ്വേശ്വരനുമായ ഈ ഞാൻ സമസ്തബ്രഹ്മാണ്ഡത്തിന്റെയും നാഥനാകയാൽ എനിക്കു ചെയ്യേണ്ടതായ കാര്യം യാതൊന്നുമില്ല. എനിക്കു കിട്ടാതിരിക്കുന്നതും കിട്ടേണ്ടതുമായ ഒന്നുംതന്നെ മൂന്നുലോകത്തിലും ഇല്ല. അങ്ങനെയിരിക്കെ ലോകഹിതത്തിന്നു ഞാൻ കർമ്മം ചെയ്തുകൊണ്ടിരിക്കുന്നത് നീ കാണുന്നില്ലേ." ഉദാഹരണംകൊണ്ട് ശ്രേഷ്ഠപുരുഷന്റെ ജീവിതം ലോകഹിതത്തിന്നാണെന്നു ധരിക്കേണ്ടതാണ് എന്നു വ്യക്തമാക്കുന്നു.

23. യദി ഹ്യഹം ന വർത്തേയം
ജാതു കർമ്മണ്യതന്ദ്രിതഃ
മമ വർത്മാനുവർത്തന്തേ
മനുഷ്യാഃ പാർത്ഥ! സർവശഃ

ഹേ പാർത്ഥാ! ഞാൻ മടിവിട്ട് എപ്പോഴും കർമ്മത്തിൽ വ്യാപൃതനല്ലാതെ വർത്തിക്കുന്നതായാൽ മനുഷ്യർ സകലവിധത്തിലും എന്റെ ആ മാർഗ്ഗത്തെത്തന്നെ അനുവർത്തിക്കും.

സർവ്വേശ്വരനായ ഭഗവാന് യാതൊരനർത്ഥത്തിന്നും അവകാശമില്ലാത്തതിനാൽ ലോകഹിതാചരണംപോലും ചെയ്യേണ്ടതായിരിക്കുന്നില്ല എന്നു വിചാരിക്കേണ്ട. അശ്രേഷ്ഠൻ ശ്രേഷ്ഠ

നെ അനുസരിക്കുക എന്നത് ലോകസ്വഭാവമാകുന്നു. ഈ ശ്രീകൃഷ്ണൻ സർവ്വജ്ഞനാണ് എന്നറിയുന്നവരെല്ലാം ഈ എന്നെ അനുസരിക്കും. ഞാൻ കർമ്മം ചെയ്യാതിരുന്നാലൊ എല്ലാവരും കർമ്മം ഉപേക്ഷിക്കും. അപ്പോൾ ലോകത്തിന്റെ കഥയെന്താകും? നശിക്കും. അതുകൊണ്ട് ഞാൻ കർമ്മം ചെയ്കതന്നെ വേണം എന്ന് അർജ്ജുനനെ ഭഗവാൻ ധരിപ്പിക്കുന്നു. ഞാൻ കൃതാർത്ഥനാണ്. കർമ്മംകൊണ്ടു സാധിക്കേണ്ടതൊന്നുമെനിക്കില്ല എന്ന വിചാരത്തിൽ ഞാൻ എപ്പോഴെങ്കിലും കർമ്മം ചെയ്യുന്നതിൽ നിരുത്സാഹനാണെന്നു കണ്ടാൽ എല്ലാ ജനങ്ങളും എന്നെ അനുസരിച്ചു കർമ്മം ഉപേക്ഷിക്കും." വിഹിതകർമ്മത്യാഗംമൂലം ലോകം നശിക്കുമെന്നു സാരം.

24. ഉത്സീദേയുരിമേ ലോകാ
ന കുര്യാം കർമ്മ ചേദഹം
സംകരസ്യ ച കർത്താ സ്യാ-
മുപഹന്യാമിമാഃ പ്രജാഃ

ഞാൻ കർമ്മം അനുഷ്ഠിച്ചില്ലെങ്കിൽ ഈ ലോകമെല്ലാം നശിച്ചുപോകും. അങ്ങനെ സംകരത്തിന്റെ കർത്താവായി ഈ പ്രജകളെ ഹനിക്കുകയായിരിക്കും ഞാൻ ചെയ്യുക.

അങ്ങയെ അനുസരിച്ച് ലോകത്തിലുള്ളവരെല്ലാം കർമ്മം ഉപേക്ഷിക്കുകയാണെങ്കിൽ അങ്ങനെയാകട്ടെ! എന്നാൽ എന്താണ് ദോഷം എന്ന ശങ്കയ്ക്ക് സമാധാനം "എല്ലാവരും വിഹിതകർമ്മങ്ങൾ ഉപേക്ഷിച്ചാൽ യജ്ഞാദികളുടെ അഭാവത്താൽ ദേവന്മാർപോലും ക്ഷീണിക്കും. അപ്പോൾ വൃഷ്ടിയുണ്ടാകയില്ല. വൃഷ്ടിയുടെ അഭാവത്തിൽ അന്നപാനാദികൾ ഉണ്ടാകാത്തതുകൊണ്ട് മനുഷ്യാദികളുടെ ഉൽപ്പത്തിയില്ലാതാകും. ഉത്ഭവിച്ചവർ നശിക്കുകയും ചെയ്യും. ഇങ്ങനെ കർമ്മമില്ലാതായാൽ കാണപ്പെടുന്ന ലോകമെല്ലാം നശിക്കും. എന്നുമാത്രമല്ല, അതാതുവർണ്ണങ്ങൾക്കുള്ള കർമ്മങ്ങൾ നിലനില്ക്കാതാകുമ്പോൾ എല്ലാവരും ഒന്നെന്ന ഭാവത്താൽ വർണ്ണസങ്കരം സംഭവിക്കും. അതിന്നും ഞാൻതന്നെയാണ് കാരണം എന്നുവരും. സൽഗതിക്കു കാരണമായ സൽക്കർമ്മം നശിക്കുമ്പോൾ എല്ലാവർക്കും നരകംതന്നെയാണ് ഗതി എന്ന അവസ്ഥ ഞാൻ കാരണം ലോകത്തിൽ വന്നുചേരും. അതുകൊണ്ട് കൃതകൃത്യനായ ഞാനും ആരുരുക്ഷുവായ നീയും ആ നില കിട്ടീട്ടുള്ള മറ്റുള്ളവരും ലോകഹിതത്തിന്നായി കർമ്മം ചെയ്യണം എന്നു സിദ്ധിക്കുന്നു."

25. സക്താഃ കർമ്മണ്യവിദ്വാംസോ
യഥാ കുർവന്തി ഭാരത!
കുര്യാദ് വിദ്വാംസ്തഥാസക്ത-
ശ്ചികീർഷുർ ലോകസംഗ്രഹം.

ഹേ ഭാരതാ! കർമ്മത്തിൽ സക്തന്മാരായിട്ട് (ഫലാപേക്ഷയോടുകൂടി) അജ്ഞന്മാർ ഏതൊരുപ്രകാരം പ്രവർത്തിക്കുന്നുവോ, അപ്രകാരം വിദ്വാൻ ലോകസംഗ്രഹം ചെയ്വാൻ ആഗ്രഹിച്ചുകൊണ്ട് അസക്തനായി (നിഷ്കാമനായി) കർമ്മം അനുഷ്ഠിക്കണം.

ഭഗവാൻ ലോകഹിതത്തിന്നുവേണ്ടി കർമ്മം ചെയ്യുന്ന ഒരുവന്റെ മനോഭാവം ഏതുവിധത്തിലായിരിക്കണം എന്നുപദേശിക്കുന്നു. ആത്മസ്വരൂപമറിയാത്തതുകൊണ്ട് ലൗകികധനാദിവസ്തുക്കളിൽ ആഗ്രഹിക്കുന്ന അജ്ഞന്മാർ അതാതുഫലം സിദ്ധിക്കാനാഗ്രഹിച്ചുകൊണ്ട് വിഹിതകർമ്മങ്ങളെ ഏതുവിധം നിയമേന ചെയ്യുന്നുവോ അതേവിധംതന്നെ ആത്മസ്വരൂപമറിവുള്ളവൻ ഫലത്തിൽ ആഗ്രഹിക്കാതേയും ഞാൻ കർത്താവാണെന്ന ഭാവം കൂടാതേയും ലോകഹിതത്തെ മുൻനിർത്തി കർമ്മം ചെയ്യണം. അജ്ഞന്ന് ഫലകാംക്ഷയും 'അഹം കർത്താ'വെന്ന ഭാവവും ഉണ്ടായിരിക്കും. അതു രണ്ടും ജ്ഞാനിക്കുണ്ടാവാൻ പാടില്ല. വിഹിതകർമ്മാനുഷ്ഠാനം രണ്ടുപേർക്കും ഒപ്പംതന്നെ ആയിരിക്കണം. അറിവില്ലാത്തവരും അറിവുള്ളവരും ചെയ്യുന്ന കർമ്മത്തിലുള്ള വ്യത്യാസവും സാമ്യവും ഈ മാതിരി ആയിരിക്കണം. സങ്കല്പരഹിതൻ ചെയ്യുന്ന കർമ്മം അവനെ ബന്ധിക്കുകയില്ലെന്ന് ധരിക്കണം.

26. ന ബുദ്ധിഭേദം ജനയേ-
ദജ്ഞാനാം കർമ്മസങ്ഗിനാം
ജോഷയേത് സർവകർമ്മാണി
വിദ്വാൻ യുക്തഃ സമാചരൻ.

അജ്ഞന്മാരായ കർമ്മ(ഫല)സക്തന്മാരിൽ അവർ കർമ്മഫലം ആഗ്രഹിച്ച് കർമ്മം ചെയ്യുന്നവരായിരുന്നാലും അവരിൽ വിദ്വാൻ (ജ്ഞാനി) ബുദ്ധിഭേദം (ബുദ്ധിഭ്രമം) ഉണ്ടാക്കരുത്. അയാൾ സർവ്വകർമ്മങ്ങളും (യോഗ)യുക്തനായി സ്വയം വഴിപോലെ ആചരിക്കുകയും മറ്റുള്ളവരെക്കൊണ്ട് ആചരിപ്പിക്കുകയും വേണം.

ബ്രഹ്മസ്വരൂപം അറിഞ്ഞിരിക്കുന്നവൻ ആത്മാവിന്ന് ദേഹാദിഭാവങ്ങളിൽ ചേർച്ചയില്ലെന്നുള്ള യോഗദർശനം ഉള്ളവനായി കാലോചിതമായ കർമ്മം സംഗഹീനനായി ചെയ്യുന്നവനായിരിക്കണം. അതേസമയംതന്നെ ഫലകാംക്ഷയോടുകൂടെ നിയമന കർമ്മം ചെയ്യുന്നവരുടെ ബുദ്ധിയെ 'ആ ഫലകാംക്ഷ തെറ്റാണ്, ഫലം നശ്വരമാണ്' എന്നു തന്റെ അറിവിനെ അവരോടു പറഞ്ഞ് ഒരിക്കലും അവരുടെ ബുദ്ധിക്കു ചാഞ്ചല്യം ഉണ്ടാക്കരുത്. അതാതു സൽക്കർമ്മങ്ങളിൽ അവർക്കു പ്രീതിയെത്തന്നെ വളർത്തണം. 'ചാതുർമ്മാസ്യം കഴിക്കുന്നവർക്ക് സ്വർഗ്ഗം സിദ്ധിക്കും. പുത്രകാമേഷ്ടികൊണ്ടു പുത്രന്മാരേയും പൗത്രന്മാരേയും കണ്ട് സന്തോഷിക്കാം. അതിനാൽ ധർമ്മാനുഷ്ഠാനം ശ്രേഷ്ഠംതന്നെ' എന്നു പറഞ്ഞ് അവരിൽ ധർമ്മാനുഷ്ഠാനതാൽപര്യത്തെ ജനിപ്പിക്കുകതന്നെ വേണം. സദ്ധർമ്മാനുഷ്ഠാനത്താൽ കാലക്രമംകൊണ്ട് അവരും ജ്ഞാനികളായി വരുമ്പോൾ കർമ്മഫലകാംക്ഷയില്ലാതായിവരും. പാകം വരുന്നതിന്നുമുമ്പേ അവരുടെ കർമ്മശ്രദ്ധയെ ഭേദിപ്പിക്കുകയാണെങ്കിൽ അവർക്ക് ദോഷമല്ലാതെ ഗുണം ലഭിക്കുകയില്ല. വിഷയവിരക്തി പെട്ടെന്നുണ്ടാവുകയില്ല. സൽക്കർമ്മശ്രദ്ധയ്ക്ക് ഇളക്കവും നേരിടും. അതു വരുത്താതിരിക്കുവാൻ അറിവുള്ളവർ മനസ്സിരുത്തണം. തങ്ങളുടെ ആത്മജ്ഞാനത്തെ അറിവില്ലാത്തവരോടു പ്രകാശിപ്പിക്കുന്നത് അവർക്കു ഗുണം ചെയ്യുകയില്ലെന്നോർക്കേണ്ടതാണ്.

27. പ്രകൃതേഃ ക്രിയമാണാനി
ഗുണൈഃ കർമ്മാണി സർവശഃ
അഹംകാരവിമൂഢാത്മാ
കർത്താഹമിതി മന്യതേ.

പ്രകൃതിയുടെ (സത്വരജസ്തമോ) ഗുണങ്ങളാലാണ് സർവ്വവിധേനയും കർമ്മങ്ങൾ ചെയ്യപ്പെടുന്നത്. എന്നാൽ അഹങ്കാരംകൊണ്ട് മൂഢചിത്തനായിത്തീർന്നവൻ, താനാണു കർത്താവ് (കർമ്മം ചെയ്യുന്നവൻ) എന്നു കരുതുന്നു.

കർമ്മഫലത്തിൽ ആഗ്രഹിക്കുന്നവർ അജ്ഞന്മാരാണ് എന്നുമുമ്പേ പറഞ്ഞതിനെ വിശദമാക്കുന്നു. സത്വാദിഗുണങ്ങളോടുകൂടിയ പ്രകൃതിയിൽനിന്ന് ആകാശാദി പഞ്ചഭൂതങ്ങളും ഭൂതങ്ങളെക്കൊണ്ട് ദേഹേന്ദ്രിയങ്ങളും ഉണ്ടാകുന്നു. അവയാണു കർമ്മംചെയ്യുന്നത്. ആത്മാവു കർമ്മകർത്താവോ ഭോക്താവോ അല്ല. അജ്ഞാനംനിമിത്തം ദേഹേന്ദ്രിയാദികളിൽ ആത്മബുദ്ധിയോടുകൂടിയവർ ആത്മസ്വരൂപത്തെ അറിയാത്തതുകൊണ്ട് എല്ലാ കർമ്മങ്ങളേയും ഞാൻ ചെയ്യുന്നുവെന്നു തെറ്റായി വിചാരിക്കുന്നു. അതുകൊണ്ട് പുണ്യപാപകർമ്മങ്ങളുള്ളവൻ ഞാൻ എന്ന ഭാവത്താൽ സുഖദുഃഖങ്ങളനുഭവിക്കുന്നു. ഈ ഭാവം അനാദ്യവിദ്യാബന്ധംനിമിത്തം ജീവന്നു വന്നുചേർന്നിരിക്കുന്നു. അതുകൊണ്ട് അറിവില്ലാത്തവർക്കേ കർമ്മബന്ധമുള്ളൂ. അറിവുള്ളവർ കർമ്മബന്ധത്തിൽനിന്ന് മുക്തരാകുന്നുവെന്നു ധരിക്കണം.

28. തത്ത്വവിത്തു മഹാബാഹോ!

ഗുണകർമ്മവിഭാഗയോഃ

ഗുണാ ഗുണേഷു വർത്തന്ത

ഇതി മത്വാ ന സജ്ജതേ.

അല്ലയോ മഹാബാഹോ! ഗുണകർമ്മവിഭാഗങ്ങളുടെ തത്വം അറിയുന്നവനാകട്ടെ ഗുണങ്ങൾ (ഗുണപരിണാമങ്ങളായ ഇന്ദ്രിയങ്ങൾ) ഗുണങ്ങളിൽ (ഗുണപരിണാമങ്ങളായ വിഷയങ്ങളിൽ) പ്രവർത്തിക്കുന്നു എന്നു മനസ്സിലാക്കി അവയിൽ ആസക്തനാകുന്നില്ല.

മുമ്പേ പറഞ്ഞ 'വിദ്വാൻ യുക്തൻ' എന്നതിനെ ഈ ശ്ലോകംകൊണ്ടു സ്പഷ്ടമാക്കുന്നു. ചക്ഷുരാദിജ്ഞാനേന്ദ്രിയങ്ങളും വാഗാദികർമ്മേന്ദ്രിയങ്ങളും, മനസ്സും ബുദ്ധിയും ശബ്ദാദിവിഷയങ്ങളും സത്വാദിഗുണങ്ങളുടെ പരിണാമങ്ങളാകുന്നു. അവയിൽ ജ്ഞാനേന്ദ്രിയങ്ങൾ രൂപാദികളെ അറിയുന്നു. കർമ്മേന്ദ്രിയങ്ങൾ വചനാദിപ്രവൃത്തികളെ ചെയ്യുന്നു. മനസ്സ് സങ്കല്പിക്കുന്നു. ബുദ്ധി ഇവയെല്ലാംകൂടെ 'ഞാൻ' എന്ന ഭാവത്തിൽ അഹങ്കരിക്കുന്നു. ആത്മാവാകട്ടെ ഇവയോടു ചേരാതെ നിർവ്വികാരനും ജ്ഞാനസ്വരൂപനുമായി നിൽക്കുന്നു എന്ന ഗുണകർമ്മവിഭാഗങ്ങളെയും ആത്മസ്വരൂപത്തേയും അറിഞ്ഞവൻ തത്ത്വജ്ഞാനിയാകുന്നു. ഗുണപരിണാമങ്ങളായ ദേഹേന്ദ്രിയാദികൾ ഗുണകാര്യങ്ങളായിത്തന്നെ ഇരിക്കുന്ന ശബ്ദാദിവിഷയങ്ങളിൽ പ്രവർത്തിക്കുന്നു. ആത്മാവായ ഞാൻ കർമ്മങ്ങളിൽ ഏർപ്പെട്ടവനല്ല. എന്നുറപ്പിച്ച് സ്വരൂപത്തിൽനിന്നു ചലിക്കാതെയിരിക്കുന്നു. ഈ നിലയിൽ എത്തിയവൻ 'യുക്തൻ' (യോഗി) എന്നറിയേണ്ടതാണ്.

29. പ്രകൃതേർഗുണസമ്മൂഢാഃ

സജ്ജന്തേ ഗുണകർമ്മസു

താനകൃത്സ്നവിദോ മന്ദാൻ

കൃത്സ്നവിന്ന വിചാലയേത്.

പ്രകൃതിയുടെ ഗുണങ്ങളാൽ മൂഢചിത്തരായിത്തീരുന്നവർ ഗുണകർമ്മങ്ങളിൽ സക്തരായിപ്പോകുന്നു.ആ അല്പജ്ഞരായ മന്ദബുദ്ധികളെ സമ്പൂർണ്ണജ്ഞാനസമ്പന്നൻ വിചലിപ്പിക്കരുത്.

കർമ്മികൾക്കും വിദ്വാനും തമ്മിലുള്ള ഭേദമെന്തെന്നു വ്യക്തമാക്കുന്നു. പ്രകൃതികാര്യങ്ങളായ ദേഹേന്ദ്രിയാദികളെ ആത്മാവെന്നു വിചാരിക്കുന്ന പാമരന്മാർ ഗുണങ്ങളുടെ പരിണാമങ്ങളായ ഇന്ദ്രിയാദികൾ നടത്തുന്ന കർമ്മങ്ങളിൽ 'ഞാൻ നടത്തുന്നു' എന്നു വിചാരിക്കുന്നു. അവരെ ആത്മജ്ഞാനി ചലിപ്പിക്കാതിരിക്കുവാൻ മനസ്സിരുത്തണമെന്നു മുമ്പേ പറഞ്ഞിട്ടുള്ളതിനെ ഒന്നുകൂടി ഉറപ്പിച്ചു പറയുന്നു.

30. മയി സർവ്വാണി കർമ്മാണി

സംന്യസ്യാദ്ധ്യാത്മചേതസാ

നിരാശീർനിർമ്മമോ ഭൂത്വാ

യുദ്ധ്യസ്വ വിഗതജ്വരഃ

സർവ്വകർമ്മങ്ങളും ആദ്ധ്യാത്മികബുദ്ധിയോടുകൂടി എന്നിൽ സമർപ്പിച്ച് നിഷ്കാമനും, നിർമ്മമനുമായി (എന്റേതെന്ന അഭിമാനമില്ലാത്തവനായി) സന്താപമെന്നിയേ യുദ്ധംചെയ്യുക.

ലോകാനുഗ്രഹത്തിന്നായി ജ്ഞാനികളും ഏതുവിധമാണ് കർമ്മം ചെയ്യേണ്ടതെന്നു പറഞ്ഞതിന്നുശേഷം നീയും ജ്ഞാനിയാണെങ്കിൽക്കൂടെ സ്വധർമ്മം ലോകഹിതത്തെ ലക്ഷ്യമാക്കി നടത്തുകതന്നെ വേണം എന്ന് ഭഗവാൻ അർജ്ജുനനോടുപദേശിക്കുന്നു. 'ഇക്കാണപ്പെടുന്നതെല്ലാം ആത്മാവുതന്നെ എന്ന അറിവോടുകൂടെ നിത്യനൈമിത്തികങ്ങളായ സർവ്വകർമ്മങ്ങളേയും ബ്രഹ്മസ്വരൂപനായ എന്നിൽ സമർപ്പിച്ചുകൊള്ളുക. ജയംകൊണ്ടു സിദ്ധിക്കുന്ന രാജ്യത്തിൽ ആഗ്രഹം വേണ്ടാ. വധിക്കപ്പെടുന്ന സഹോദരാദികളിൽ എന്റെ ആളുകൾ എന്ന ഭാവവും വേണ്ടാ. ഇപ്രകാരം ആഗ്രഹവും സന്താപവും വിട്ട് സ്വധർമ്മവും സമാഗതവുമായ യുദ്ധം നീ ചെയ്തുകൊള്ളുക. നീ ജ്ഞാനിയാണെങ്കിൽ 'ബ്രഹ്മം മാത്രം സത്യം. മറ്റെല്ലാം മിത്ഥ്യ' എന്ന ജ്ഞാനത്താൽ ലോകഹിതത്തിന്നായി കർമ്മം ചെയ്യുക. ആത്മജ്ഞാനിയല്ലെങ്കിൽ ഫലത്തിൽ കാംക്ഷകൂടാതെ ചിത്തശുദ്ധിക്കായി സർവ്വേശ്വരാർപ്പണബുദ്ധ്യാ നിയതകർമ്മം അനുഷ്ഠിച്ചുകൊള്ളുക. രണ്ടുവിധത്തിലും കർമ്മം ഉപേക്ഷിക്കുവാൻ പാടില്ല. നീ സ്വയം ജ്ഞാനിയാകുന്നത് സംപ്രയോജനവും അന്യന്മാർക്കു മാതൃകാപുരുഷനാവുക എന്നത് ലോകസംഗ്രഹവും ആണെന്നു വ്യക്തമാക്കിയിരിക്കുന്നു.

31. യേ മേ മതമിദം നിത്യ-

മനതിഷ്ഠന്തി മാനവാഃ

ശ്രദ്ധാവന്തോഽനസൂയന്തോ

മുച്യന്തേ തേഽപി കർമ്മഭിഃ

എന്റെ ഈ അഭിപ്രായ(ഉപദേശ)ത്തെ ശ്രദ്ധയോടും, അസൂയകൂടാതെയും, അനുദിനം അനുഷ്ഠിക്കുന്ന മനുഷ്യർ ആരായാലും അവർ കർമ്മബന്ധങ്ങളിൽനിന്നും മുക്തരായിത്തീരുന്നു.

കർമ്മം ഉപേക്ഷിച്ചതുകൊണ്ടുമാത്രം മോക്ഷേച്ഛു മുക്തനാകയില്ല. ചിത്തശുദ്ധിക്കായിട്ട് ഈശ്വരാർപ്പണബുദ്ധ്യാ കർമ്മം ചെയ്യണം എന്നു നിശ്ചയിച്ച ശ്രീ ഭഗവാൻ ഈ ഉപദേശം അർജ്ജുനന്നു മാത്രമായിട്ടല്ല, സർവ്വലോകഹിതത്തിന്നായിട്ടാണ് ഉപദേശിക്കുന്നതെന്നും ഇതനുസരിച്ചു നടക്കുന്നവർക്ക് മുക്തിയും ഇത് നിഷേധിക്കുന്നവർക്ക് അധഃപതനവും വന്നുകൂടുമെന്നും കരുണയോടുകൂടെ ഉൽബോധിപ്പിക്കുന്നു. വിവേകികളായ ജനങ്ങൾ സർവ്വേശ്വരനായ എന്റെ ഈ നിശ്ചയത്തിൽ ദോഷാരോപംചെയ്യാതെ ശ്രദ്ധാഭക്തിപുരസ്സരം നിത്യവും ഫലകാംക്ഷകൂടാതെ കർമ്മം ചെയ്യുന്നുവെങ്കിൽ അവർക്ക് അന്തഃകരണശുദ്ധിയും അതുവഴി നിർവ്വികാരാത്മസ്വരൂപബോധവും സിദ്ധിക്കും. അതുകൊണ്ടുതന്നെ നാനാവിധസുഖദുഃഖങ്ങൾക്കും കാരണമായിരിക്കുന്ന കർമ്മബന്ധത്തിൽനിന്നു മുക്തിയും ക്രമത്തിൽ സിദ്ധിക്കുന്നതാണ്.

32. യേ ത്വേതദഭ്യസൂയന്തോ

നാനുതിഷ്ഠന്തി മേ മതം

സർവ്വജ്ഞാനവിമൂഢാംസ്താൻ

വിദ്ധി നഷ്ടാനചേതസഃ

എന്നാൽ എന്റെ ഈ മതത്തെ, അസൂയാലുക്കളായി അനുഷ്ഠിക്കാതിരിക്കുന്നവർ ഏവരാണോ, അവരെല്ലാവരും സർവ്വജ്ഞാനവിമൂഢരും ബുദ്ധിഹീനരുമാകയാൽ നശിച്ചുപോയവരുമാണെന്നു മനസ്സിലാക്കുക.

അവിവേകികൾ ദുരഹങ്കാരികളായിട്ട് ഈശ്വരനായ എന്റെ ഈ നിശ്ചയത്തെ ദുഷിക്കുകയും, അനുസരിക്കാതിരിക്കുകയും ചെയ്യുകയാണെങ്കിൽ അവർ സർവ്വമായി വിളങ്ങുന്ന ബ്രഹ്മത്തെ അറിയാത്തവരും, അവിവേകികളുമാകയാൽ പുണ്യലോകം പ്രാപിക്കാൻ അർഹന്മാരുമല്ലെന്നും അറിഞ്ഞുകൊള്ളുക. 'സ്വധർമ്മത്യാഗം', 'പരധർമ്മസ്വീകാരം' എന്ന രണ്ടു ദോഷങ്ങളാൽ അവർ തന്നത്താനെ അധഃപതിക്കുന്നതാണെന്നു മനസ്സിലാക്കണം.

33. സദൃശം ചേഷ്ടതേ സ്വസ്യാഃ

പ്രകൃതേർജ്ഞാനവാനപി

പ്രകൃതിം യാന്തി ഭൂതാനി

നിഗ്രഹഃ കിം കരിഷ്യതി.

ജ്ഞാനസമ്പന്നൻപോലും തന്റെ പ്രകൃതിക്കനുസരണമായിത്തന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ഭൂതങ്ങളും (ജീവികളും) സ്വപ്രകൃതിയെ അനുസരിക്കുന്നു. അതിന്റെ നിഗ്രഹം കൊണ്ട് (അതിനെ അടക്കിവയ്ക്കുന്നതുകൊണ്ട്) ഇവർക്കു പ്രയോജനമൊന്നും ഉണ്ടാവില്ല.

എന്റെ നിശ്ചയത്തെ അവഗണിച്ച്, കർമ്മം ഉപേക്ഷിച്ച് ഇരിക്കാമെന്നു വിചാരിക്കുന്ന അവിവേകികൾക്ക് അത് സാദ്ധ്യമല്ലെന്നു ജ്ഞാനികളെത്തന്നെ ഉദാഹരണമാക്കി കാണിക്കുന്നു. നിരന്തരബ്രഹ്മനിഷ്ഠയാൽ വാസനകളെ അതിക്രമിച്ചിരിക്കുന്ന ജ്ഞാനിയും കൂടെ പ്രാണരക്ഷചെയ്‌വാൻ മാത്രമായി അവശേഷിച്ചിരിക്കുന്ന പ്രകൃതിയെ അനുസരിച്ചിട്ടല്ലേ ആഹാരാദികാര്യങ്ങൾക്കുവേണ്ടി പ്രവർത്തിക്കുന്നത്. വിശപ്പ്, ദാഹം മുതലായവയെ ജനിപ്പിക്കുന്ന സ്വപ്രകൃതിയെ ജ്ഞാനിക്കും അടക്കുവാൻ കഴിയാതിരിക്കേ മൂഢന്മാരുടെ കഥ പറയേണ്ടതുണ്ടോ? സുഖദുഃഖങ്ങളെ അനുഭവിക്കാനാണല്ലോ പ്രാണികൾക്കു ദേഹമുണ്ടായിരിക്കുന്നത്. പ്രകൃതിക്കപ്പുറത്തുള്ള ബ്രഹ്മത്തിൽ ലയിച്ചവന്നു ജന്മത്തിന്നവകാശമില്ലല്ലോ. ജനിച്ചവരെല്ലാം പ്രകൃതിക്ക് അധീനന്മാരാകയാൽ സ്വവാസനാനുരൂപം കർമ്മം ചെയ്യാതിരിക്കുവാൻ ആർക്കും സാധിക്കയില്ല. തല്ക്കാലം ഇന്ദ്രിയങ്ങളെ അടക്കുന്നതുകൊണ്ട് യാതൊരു പ്രയോജനവും ഉണ്ടാവുകയില്ല. പ്രകൃത്യാനുസരണം പ്രവർത്തിക്കാതിരിപ്പാൻ ആർക്കും കഴികയില്ല. 'ഞാനൊന്നും ചെയ്കയില്ലെ'ന്നുള്ള അവിവേകിയുടെ തല്ക്കാലനിശ്ചയം വ്യർത്ഥമാണെന്നു സാരം.

34. ഇന്ദ്രിയസ്യേന്ദ്രിയസ്യാർത്ഥേ
രാഗദ്വേഷൗ വ്യവസ്ഥിതൗ
തയോർന വശമാഗച്ഛേത്
തൗ ഹ്യസ്യ പരിപന്ഥിനൗ.

ഓരോ ഇന്ദ്രിയത്തിനും അതാതിന്റെ വിഷയത്തെ സംബന്ധിച്ച് രാഗവും, ദ്വേഷവും, വ്യവസ്ഥിത(നിശ്ചിത)ങ്ങളായിട്ടുണ്ട്. അവയ്ക്ക് അടിമപ്പെട്ടുപോകരുത്. എന്തെന്നാൽ, അവ ഇവന്റെ ശത്രുക്കളാകുന്നു.

എല്ലാ പ്രാണികളും രാഗദ്വേഷയുക്തയായ പ്രകൃതിയുടെ അധീനത്തിൽ അകപ്പെട്ടവരാണെങ്കിൽ ഭഗവാൻ പറഞ്ഞ കർമ്മത്തിലേർപ്പെടുന്ന മുമുക്ഷു ആ പ്രകൃതിബന്ധത്തിൽനിന്നു മുക്തനാകുന്നതെങ്ങനെ എന്ന ശങ്കയെ പരിഹരിക്കുവാൻ രാഗദ്വേഷങ്ങളുടെ സ്ഥിതിയും അവയെ അതിക്രമിക്കുവാനുള്ള ഉപായവും ഭഗവാൻ വ്യക്തമാക്കുന്നു. ശ്രോത്രാദികളായ എല്ലാ ഇന്ദ്രിയങ്ങൾക്കും അവയുടെ വിഷയങ്ങളായ ശബ്ദാദികളിൽ ഇഷ്ടമുള്ളതിൽ രാഗവും അനിഷ്ടത്തിൽ ദ്വേഷവും ഇപ്രകാരം എല്ലാ വിഷയങ്ങളിലും രാഗദ്വേഷങ്ങൾ ഇരിക്കുന്നു. ഇന്ദ്രിയങ്ങൾക്ക് രാഗദ്വേഷങ്ങൾ ഉള്ളതുകൊണ്ട് മുമുക്ഷുവിന്ന് എന്താണു ദോഷം? എന്നു ശങ്കിക്കേണ്ട. ആ രണ്ടു വൃത്തികളും മോക്ഷമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവന്റെ ധർമ്മശ്രദ്ധയാകുന്ന ധനത്തെ അപഹരിക്കുന്ന ശത്രുക്കളാകുന്നു. വഴിയിൽക്കൂടെ സഞ്ചരിക്കുന്നവന്റെ ധനം അപഹരിക്കുന്ന കള്ളന്മാരെന്നപോലെ ഈ വൃത്തികൾ മുമുക്ഷുവിന്റെ ധർമ്മത്തെ അപഹരിച്ച് വിഷയാരണ്യത്തിൽ പതിപ്പിക്കുന്നു. അതുകൊണ്ട് മോക്ഷേച്ഛയുള്ള ഒരുവൻ രാഗദ്വേഷങ്ങളുടെ അധീനത്തിൽ അകപ്പെടാതിരിക്കണം. പദാർത്ഥങ്ങളിലോ ഗുണകർമ്മങ്ങളിലോ സമീചീനം, അസമീചീനം എന്ന വിചാരം വെയ്ക്കരുത്. അതിന്നധീനമാകയാൽ രാഗദ്വേഷാദിശത്രുക്കൾ ഇവനെ വിട്ടുപിരിയുകയില്ല. മുമുക്ഷു രാഗദ്വേഷങ്ങളെ വിവേകത്താൽ പരിത്യജിച്ച് സ്വധർമ്മാനുഷ്ഠാനം ഈശ്വരാരാധനം എന്ന നിഷ്ഠയോടുകൂടെ വിഹിതകർമ്മം ചെയ്തുകൊള്ളേണ്ടതാണ്.

35. ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വധർമ്മേ നിധനം ശ്രേയഃ
പരധർമ്മോ ഭയാവഹഃ

വിധിപ്രകാരം അനുഷ്ഠിക്കപ്പെടുന്ന അന്യധർമ്മത്തെക്കാളും ശ്രേയസ്കരമാണ് വിഗുണമായിരുന്നാലും (ന്യൂനമായിരുന്നാലും) സ്വധർമ്മം. സ്വധർമ്മം അനുഷ്ഠിച്ച് മരിക്കുകയാണെങ്കിൽ അത് ശ്രേയസ്സുതന്നെ. എന്നാൽ, പരധർമ്മം ഭയാവഹമാകുന്നു.

കർമ്മസന്ന്യാസവും ധർമ്മമാണെന്ന വിധിയില്ലയോ? എന്നാണെങ്കിൽ അതിന്നധികാരം ഉള്ളവന്നല്ലാതെ ദുഃഖമാണെന്ന വിചാരത്താൽ കർമ്മങ്ങളെ ഉപേക്ഷിക്കുന്ന അപക്വമതിക്ക് അതു ധർമ്മമല്ല. 'അവരവരുടെ ധർമ്മം അവരവർക്ക് ഗുണം' എന്നാണ് ശാസ്ത്രസിദ്ധാന്തം. അവിരക്തൻ കർമ്മം ഉപേക്ഷിക്കുന്നത് അധർമ്മമാണ്. സുവിരക്തൻ കർമ്മത്തിലേർപ്പെടുന്നത് അധർമ്മമാണ്. രണ്ടുപേരും അവരവരുടെ നില തെറ്റാതെയിരുന്നാൽ അതു രണ്ടുപേർക്കും ധർമ്മം തന്നെ. ശാസ്ത്രം അനുവദിച്ച രീതിയിൽ ഒരുവൻ നന്നായി നടത്തുന്ന ധർമ്മത്തെ അപേക്ഷിച്ച് മറ്റൊരുവന്റെ നിയതകർമ്മം ഗുണം കുറഞ്ഞതായിരുന്നാൽപ്പോലും അത് അവനെ ക്രമത്തിൽ ഉയർന്ന നിലയിലെത്തിക്കും. പരധർമ്മസ്വീകാരം ശാസ്ത്രോല്ലംഘനം എന്ന ദോഷത്താൽ നരകപാതാദിഭയം വരുത്തും. സ്വധർമ്മശ്രദ്ധനിമിത്തം മരണം സംഭവിച്ചാൽപ്പോലും വീരസ്വർഗ്ഗപ്രാപ്തിയാണ് അതിന്റെ ഫലം. ഒരുവിധത്തിലും അധഃപതനം സംഭവിക്കുന്നതല്ല.

അർജ്ജുനൻ പറഞ്ഞു:

36. അഥ കേന പ്രയുക്തോഽയം
പാപം ചരതി പൂരുഷഃ
അനിച്ഛന്നപി വാർഷ്ണേയ!
ബലാദിവ നിയോജിതഃ.

ഹേ, വാർഷ്ണേയ! ഏതിന്റെ, ആരുടെ, പ്രേരണനിമിത്തമാണ് പുരുഷൻ താൻ ഇച്ഛിക്കുന്നില്ലെങ്കിൽപ്പോലും ബലാൽക്കാരേണ നിയോഗിക്കപ്പെട്ടവൻ എന്നപോലെ പാപം അനുഷ്ഠിക്കുന്നത്?

ബ്രഹ്മവിത്തുകൾക്ക് ബ്രഹ്മാനന്ദത്തെ വർഷിക്കുന്ന ജ്ഞാനത്താൽ അറിയപ്പെടുവാൻ യോഗ്യനായ പരമാത്മാവായ ഭഗവാനേ! രാജാവിനാലോ മറ്റോ പ്രേരിപ്പിക്കപ്പെട്ടവനെന്നപോലെ ഈ ജീവൻ പാപഫലത്തെ ആഗ്രഹിക്കുന്നവനല്ലെങ്കിൽപ്പോലും ആരാൽ പ്രേരിതനായിട്ടാണ് പാപം ചെയ്യുന്നത് എന്നു പറഞ്ഞുതരണേ! എന്ന് അർജ്ജുനൻ ഭഗവാനോടു പ്രാർത്ഥിക്കുന്നു.

ഇന്ദ്രിയജയമില്ലാത്തതുകൊണ്ടാണ് പാപകർമ്മം ചെയ്യുന്നത് എന്നു മുമ്പേ പറഞ്ഞിട്ടുണ്ടെങ്കിലും വേറെയും വല്ല കാരണമുണ്ടോ എന്നും ദോഷത്തിന്റെ അടിസ്ഥാനം അറിഞ്ഞാൽ അതിനെ മുമുക്ഷുക്കൾക്ക് പരിഹരിക്കാമല്ലോ എന്നുമുള്ള അഭിപ്രായത്തോടുകൂടെ മുമ്പേ ചെയ്ത ഉപദേശത്തെ മറന്നവനെപ്പോലെ പാപാചരണത്തിന്നു പ്രബലമായ കാരണം എന്തെന്ന് അറിവാൻവേണ്ടി അർജ്ജുനൻ ചെയ്യുന്ന ചോദ്യമാണിത്.

ഭഗവാൻ പറഞ്ഞു:

37. കാമ ഏഷ ക്രോധ ഏഷ
രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ
വിദ്ധ്യേനമിഹ വൈരിണം.

രജോഗുണത്തിൽനിന്നു ജനിച്ചതും, എത്ര അനുഭവിച്ചാലും തൃപ്തിപ്പെടുത്താൻ ദുസ്സാദ്ധ്യവുമായ മഹാപാപകാരണം കാമമത്രേ, ഇതത്രേ ക്രോധം. ഇതിനെ, ഈ കാമക്രോധത്തെ, ഇവിടെ ശത്രുവായി അറിയുക.

ഏതു പ്രാണി എന്തുചെയ്യുന്നുവോ, അതിന്നെല്ലാം കാരണം കാമമാകുന്നു. കാമമില്ലാത്തവൻ യാതൊന്നും ചെയ്കയില്ല എന്ന സത്യം ഭഗവാൻ സ്പഷ്ടമാക്കുന്നു. കണ്ടതും, കേട്ടതും, ഗുണമോ, ദോഷമോ എന്നു ചിന്തിക്കാതെ ആഗ്രഹം ജനിപ്പിക്കുന്ന ഒരു ചിത്തവൃത്തി വിശേഷമാണ് കാമം. അങ്ങനെ ഒന്നുണ്ടെന്ന് എല്ലാവർക്കും അനുഭവമുള്ളതിനാൽ 'ഈ കാമം' എന്ന് കാമത്തെ പ്രത്യക്ഷമാക്കിയിരിക്കുന്നു. ഈ ചിത്തവൃത്തി എന്തെങ്കിലും കാരണത്താൽ തടസ്സം നേരിടുമ്പോൾ ക്രോധമായിട്ടു

വേഷംമാറുന്നു. അതിനാൽ ക്രോധം എന്നതും കാമത്തിന്റെ മറ്റൊരു രൂപമാകുന്നു. ഈ വൃത്തി രജോഗുണത്തിൽനിന്നാണുണ്ടാവുന്നത്. എത്ര കിട്ടിയാലും തൃപ്തിപ്പെടാത്തതാണ് ഇത്. അതുകൊണ്ട് ഇതിന്റെയുള്ളിൽ എത്രകൊള്ളും എന്നു നിശ്ചയിക്കുവാൻ കഴിയുകയില്ല. കാമി എന്തെല്ലാം ദുഷ്കർമ്മങ്ങൾ ചെയ്യുമെന്നും പറയുവാൻ സാധിക്കുകയില്ല. അതുകൊണ്ട് ഈ കാമം മഹാഭക്ഷകനും മഹാപാപിയുമാകുന്നു. സംസാരത്തിൽ ബഹുവിധമായ കഷ്ടങ്ങൾക്കിടവരുത്തുന്ന മഹാശത്രു ഈ കാമവൃത്തിയാണെന്നറിയുക. കാമത്തിന്റെ രൂപാന്തരംതന്നെ ക്രോധമെന്ന കാരണത്താൽ രണ്ടും ഒന്നുതന്നെയാണെന്നാണ് അഭിപ്രായം.

38. ധൂമേനാവ്രിയതേ വഹ്നിർ
യഥാദർശോ മലേന ച
യഥോല്ബേനാവൃതോ ഗർഭ-
സ്തഥാ തേനേദമാവൃതം.

ധൂമത്താൽ അഗ്നിയും, മാലിന്യത്താൽ കണ്ണാടിയും, ഉല്ബലത്താൽ (ഗർഭപാത്രത്തെ പൊതിഞ്ഞിരിക്കുന്ന ചർമ്മത്താൽ) ഗർഭവും എങ്ങനെ ആവൃതമായിരിക്കുന്നുവോ അങ്ങനെ അതിനാൽ (കാമത്താൽ) ആവൃതമാണ് ജ്ഞാനം.

മുക്തിക്ക് കാമം പ്രതിബന്ധം വരുത്തുന്നതാണെന്നു മുമ്പേ പറഞ്ഞതിനെ കൂടുതൽ സ്പഷ്ടമാക്കുന്നു. അപ്രകാശസ്വരൂപമായ ധൂമം പ്രകാശാത്മകമായ അഗ്നിയേയും, പറ്റിച്ചേരുന്ന സ്വഭാവമുള്ള പൊടി പ്രതിബിംബത്തെ ഉൽഗ്രഹിക്കുന്ന കണ്ണാടിയേയും, അചേതനവും മൃദുലവുമായ നേരിയ ചർമ്മം (മറുള) ചേതനവത്തായ ഗർഭത്തേയും എങ്ങനെ മൂടിക്കൊണ്ടിരിക്കുന്നുവോ, അതുപോലെ ഈ കാമം പുരുഷന്റെ ജ്ഞാനത്തെ മൂടുന്നു.

39. ആവൃതം ജ്ഞാനമേതേന
ജ്ഞാനിനോ നിത്യവൈരിണാ
കാമരൂപേണ കൗന്തേയ!
ദുഷ്പൂരേണാനലേന ച.

ഹേ കൗന്തേയാ! ജ്ഞാനിയുടെ നിത്യവൈരിയും, ഒരിക്കലും പൂർണ്ണമാകാത്തതും (ദുഷ്പൂരവും) ഒരിക്കലും തൃപ്തിപ്പെടുത്താൻ വയ്യാത്തതും (അനല)അഗ്നിതുല്യവും കാമരൂപവുമായ ഇതിനാൽ ജ്ഞാനം ആവൃതമാകുന്നു.

ബ്രഹ്മജ്ഞാനവിരോധിയാണ് കാമം എന്ന് സ്പഷ്ടമാക്കുന്നു. നെയ് മുതലായ പദാർത്ഥങ്ങളെ എത്രയധികം ഒഴിച്ചാലും ശമിക്കാതെ പോരാ പോരാ എന്ന നിലയിൽ അധികം ഉജ്ജ്വലിക്കുന്ന അഗ്നിക്കു തുല്യമാണ് കാമം. പുരുഷന്ന് അധികമധികം ദുഃഖത്തെയാണ് കാമം ഉണ്ടാക്കുന്നത്. വിഷയത്തെത്തന്നെ സർവ്വത്ര കാണുന്നതല്ലാതെ ബ്രഹ്മത്തെ ഒരിക്കലും ഒരിടത്തും അതു കാണുകയില്ല. അതുകൊണ്ട് അത് ബ്രഹ്മജ്ഞാനത്തെ ആഗ്രഹിക്കുന്ന ഏതൊരുവന്റെയും നിത്യശത്രുവാകുന്നു. അങ്ങനെയിരിക്കുന്ന കാമം ബ്രഹ്മവിഷയകമായ ജ്ഞാനത്തെ-ബുദ്ധിവൃത്തിയെ-അഗ്നിയെ പുകയെന്നപോലെയും, ജലത്തിന്റെ നൈർമ്മല്യത്തെ ചളിയെന്നപോലേയും, ചന്ദ്രനെ രാഹുവെന്നപോലേയും മൂടിക്കളയുന്നു.

40. ഇന്ദ്രിയാണി മനോ ബുദ്ധി-
രസ്യാധിഷ്ഠാനമുച്യതേ
ഏതൈർവിമോഹയത്യേഷ
ജ്ഞാനമാവൃത്യ ദേഹിനം.

ഇന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയും ഇതിന്റെ (കാമത്തിന്റെ) അധിഷ്ഠാന (ഇരിപ്പിട)മാണെന്ന് പറയപ്പെടുന്നു. ഇത് ജ്ഞാനത്തെ ആവരണംചെയ്ത്, ഇവയെക്കൊണ്ട് ദേഹിയെ വ്യാമോഹിപ്പിക്കുന്നു.

കാമമാണ് സംസാരകാരണം. ജ്ഞാനത്തെ ആച്ഛാദനംചെയ്യുകയാണ് അതിന്റെ വ്യാപാരം എന്നു വിശദമാക്കിയതിന്റെ ശേഷം, മോക്ഷേച്ഛയുള്ളവന്ന് അതിനെ ജയിക്കുവാൻ വഴികാണിച്ചുകൊടുക്കുന്നതിന്നുവേണ്ടി കാമത്തിന്റെ വാസസ്ഥാനത്തെ കാണിക്കുന്നു. നേത്രാദികളായ ജ്ഞാനേന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയുമാണ് കാമത്തിന്റെ ആശ്രയസ്ഥാനം. ഇവയെക്കൊണ്ട് ബ്രഹ്മവിചാരത്തെ മറച്ച് ഈ കാമം ജ്ഞാനിയെന്നും, അജ്ഞാനിയെന്നുമുള്ള വ്യത്യാസംകൂടാതെ സകലരേയും പലവിധത്തിൽ മോഹിപ്പിക്കുന്നു. "ഇതു സുഖസാധനമാണ്, ഇതിനെ സമ്പാദിക്കുക, അതു ദുഃഖകാരണമാണ്, അതിനെ അകറ്റുക" എന്നു ബുദ്ധിയെ ചലിപ്പിക്കുകയും ദേഹേന്ദ്രിയാദികളിൽ ഞാനെന്നും എന്റേതെന്നുമുള്ള ഭാവത്തെ ജനിപ്പിക്കുകയും ചെയ്യുന്നു. ഈ കാമമാണ് പുരുഷന്ന് സംസാരകാരണം. ശത്രുവിന്റെ വാസസ്ഥാനത്തെ സ്വാധീനമാക്കിയാൽ ശത്രു കീഴടങ്ങും എന്നതുപോലെ കാമത്തിന്റെ വാസസ്ഥാനം അറിഞ്ഞാൽ മുമുക്ഷുവിന്നു കാമത്തെ കീഴടക്കാമെന്നുള്ള ദയയോടുകൂടെ ഭഗവാൻ കാമാധിഷ്ഠാനങ്ങളെ അർജ്ജുനന്ന് ഉപദേശിക്കുന്നു.

41. തസ്മാത് ത്വമിന്ദ്രിയാണ്യാദൗ
നിയമ്യ ഭരതർഷഭ!
പാപ്മാനം പ്രജഹി ഹ്യേനം
ജ്ഞാനവിജ്ഞാനനാശനം.

ഹേ ഭരതശ്രേഷ്ഠാ! അതുകൊണ്ട് നീ ഇന്ദ്രിയങ്ങളെ ആദ്യം തന്നെ നിയന്ത്രിച്ചിട്ട് ആത്മജ്ഞാനത്തേയും, ശാസ്ത്രവിജ്ഞാനത്തേയും നശിപ്പിക്കുന്ന ഈ പാപകാരണത്തെ നിശ്ശേഷം നശിപ്പിക്കുക.

ഭരതശ്രേഷ്ഠനായ അർജ്ജുനാ! നീ ആദ്യമായി ഇന്ദ്രിയങ്ങളേയും അനന്തരം മനസ്സ്, ബുദ്ധി എന്നിവയേയും കീഴടക്കി ശാസ്ത്രത്തിൽനിന്നു സിദ്ധിക്കുന്ന പരോക്ഷജ്ഞാനത്തേയും, വിചാരത്തിൽനിന്നുത്ഭവിക്കുന്ന അനുഭവജ്ഞാനത്തേയും വിരോധിക്കുന്ന പാപിയായ ഈ കാമത്തെ സമൂലം നശിപ്പിക്കുക. കാമത്തെ നിശ്ശേഷം ജയിക്കാഞ്ഞാൽ ബുദ്ധി നിശ്ചലമാകയില്ല. അശുദ്ധമായ ബുദ്ധിയിൽ നിർമ്മലജ്ഞാനമുദിക്കയില്ല. അതുനിമിത്തം മോക്ഷത്തിന്നും അവകാശമില്ല. അതുകൊണ്ട് മോക്ഷാർത്ഥി കാമത്തെ നിശ്ശേഷം നശിപ്പിക്കണം. ഇന്ദ്രിയജയംവഴി മനസ്സിനേയും, മനോജയംവഴി ബുദ്ധിയേയും സ്ഥിരപ്പെടുത്തണം. ഈ കാമത്തെ കാണിക്കുവാനാണ് 'ആദൗ ഇന്ദ്രിയാണി' എന്നു പറഞ്ഞത്.

42. ഇന്ദ്രിയാണി പരാണ്യാഹു-
രിന്ദ്രിയേഭ്യഃ പരം മനഃ
മനസസ്തു പരാ ബുദ്ധിർ
യോ ബുദ്ധേഃ പരതസ്തു സഃ

വിഷയങ്ങളെ അപേക്ഷിച്ച് ഇന്ദ്രിയങ്ങൾ ശ്രേഷ്ഠങ്ങളെന്നു പറയുന്നു. ഇന്ദ്രിയങ്ങളേക്കാൾ ശ്രേഷ്ഠമാണ് മനസ്സ്. മനസ്സിനേക്കാൾ ശ്രേഷ്ഠമാണ് ബുദ്ധി. ബുദ്ധിയേക്കാൾ ശ്രേഷ്ഠമായത് ഏതോ, അത് ഇവൻ (ആത്മാവ്) ആകുന്നു.

പ്രയാസമുണ്ട് കാമത്തെ ജയിക്കാൻ. അതിന്ന് ബലവാന്റെ സഹായം ആവശ്യമാണ്. മുമുക്ഷു ബലവാനായ ഏതൊരുത്തനെ ആശ്രയിച്ചിട്ടാണ് കാമജയം സാധിക്കേണ്ടത് എന്നു ഭഗവാൻ ഉൽബോധിപ്പിക്കുന്നു. അതിസ്ഥൂലം, ജഡം, ബാഹ്യം എന്നു മൂന്നുവിധമാണ് ശരീരം. അതിനെ പ്രവൃത്തിയിൽ ഏർപ്പെടുത്തുന്ന ജ്ഞാനകർമ്മേന്ദ്രിയങ്ങൾ ശരീരത്തേക്കാൾ ശ്രേഷ്ഠങ്ങളും ശരീരത്തിൽനിന്നും ആന്തരമാകയാൽ സൂക്ഷ്മങ്ങളും അതുകൊണ്ടുതന്നെ ഭിന്നങ്ങളുമാകുന്നു. ഇന്ദ്രിയങ്ങൾക്ക് പ്രകാശത്തെ കൊടുക്കുന്ന മനസ്സ് ഇന്ദ്രിയങ്ങളേക്കാൾ ആന്തരവും, സൂക്ഷ്മവും, ഭിന്നവും, ശ്രേഷ്ഠവുമാണ്. ബുദ്ധിക്ക് പ്രകാശം നല്കുന്ന ആത്മാവാകട്ടെ ബുദ്ധിയേക്കാൾ ആന്തരവും, സൂക്ഷ്മവും, ഭിന്നവും ശ്രേഷ്ഠവുമാകുന്നു. ആത്മാവിനേക്കാൾ ആന്തരമോ, സൂക്ഷ്മമോ, ഭിന്നമോ ആയിട്ട് മറ്റൊന്നുമില്ല. ഏതൊന്നു മറ്റേതൊന്നിനെ പ്രവർത്തിപ്പിക്കുന്നുവോ, പ്രവർത്തകമായ അത്

പ്രവർത്യമായ വസ്തുവിനേക്കാൾ സൂക്ഷ്മമാണ്. ആഭ്യന്തരം, പ്രകാശകം, ശ്രേഷ്ഠം എന്ന ന്യായപ്രകാരം സ്ഥൂലദേഹംമുതൽ സൂക്ഷ്മബുദ്ധിവരെയുള്ള സർവ്വത്തേയും പ്രകാശിപ്പിക്കുന്നതും അത്യന്തം സൂക്ഷ്മവും, സർവ്വാന്തരവുമായ ആത്മാവുതന്നെ എല്ലാറ്റിലും ഉപരിയായി ശ്രേഷ്ഠമായിരിക്കുന്നു എന്ന് ഉറപ്പിച്ചിരിക്കുന്നു.

43. ഏവം ബുദ്ധേഃ പരം ബുദ്ധ്വാ
സംസ്തഭ്യാത്മാനമാത്മനാ
ജഹി ശത്രും മഹാബാഹോ!
കാമരൂപം ദുരാസദം.

ഹേ മഹാബാഹോ! ഇപ്രകാരം ബുദ്ധിയേക്കാൾ ശ്രേഷ്ഠമെന്ന് മനസ്സിലാക്കി ആത്മാവിനെ ആത്മാവിനാൽ നിശ്ചലമാക്കി കാമരൂപനും ദുർജ്ജയനുമായ ഈ ശത്രുവിനെ നശിപ്പിക്കുക.

ഈ വിവരിച്ചവിധം ദൃശ്യങ്ങളായ ദേഹാദിബുദ്ധ്യന്തവസ്തുക്കളുടെ പ്രകാശകനും, കാണുന്നവനുമായ പരമാത്മാവിനെ സമ്യക്ദർശനസമർത്ഥമായ ബുദ്ധികൊണ്ടറിഞ്ഞ് ആ പരമാത്മാവുതന്നെ ഞാൻ എന്ന സ്വസ്വരൂപത്തെ അതിൽത്തന്നെ യോജിപ്പിച്ചിട്ട് അതിൽനിന്ന് ഭിന്നനല്ല ഞാൻ എന്ന ദൃഢമായ ബോധത്തോടുകൂടെ ദുർജ്ജയനും കാമരൂപനുമായ ശത്രുവിനെ ജയിച്ചുകൊള്ളുക. കാമജയം സാധിക്കുവാൻ പോരുന്ന പരാക്രമം ഉണ്ടായാൽ മാത്രമേ 'പരാക്രമി' എന്ന പേരിന്ന് നീ അർഹനാവുകയുള്ളു. പരാക്രമത്തിന്റെ പരമമായ നില കാമജയമാകുന്നു. ആത്മാശ്രയംകൊണ്ടുമാത്രമേ കാമത്തെ ജയിക്കുവാൻ കഴിയുകയുള്ളു എന്ന രണ്ടുകാര്യങ്ങൾ ഇവിടെ വ്യക്തമാക്കിയിരിക്കുന്നു.

(കർമ്മയോഗമെന്ന മൂന്നാം അദ്ധ്യായം സമാപ്തം)

## അദ്ധ്യായം 4

**28. ജ്ഞാനയോഗം** – ഭഗവാൻ കൃഷ്ണൻ തുടർന്നു:

എടോ അർജ്ജുനാ, ഞാൻ ഇതുവരെ പ്രതിപാദിച്ചത് കർമ്മയോഗംകൊണ്ട് സിദ്ധിക്കുന്നതും ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസയോഗമാണ്. ഈ പ്രതിപാദനത്തിന്നായി പ്രവൃത്തിലക്ഷണം എന്നും നിവൃത്തിലക്ഷണം എന്നും രണ്ടായി വിഭജിച്ചിരിക്കുന്ന വേദാർത്ഥം മുഴുവൻ ഉപദേശിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. മോക്ഷമാകുന്ന നിത്യഫലം പ്രദാനംചെയ്യുന്ന ഈ യോഗം ജഗത്ത് പരിപാലിക്കുന്ന ക്ഷത്രിയന്മാർക്ക് ബലം ഉണ്ടാകുന്നതിന്നുവേണ്ടി സൃഷ്ടിയുടെ ആരംഭത്തിൽ ഞാൻ സൂര്യന്ന് ഉപദേശിച്ചുകൊടുത്തു. ഈ യോഗബലത്തോടുകൂടിയവർക്ക് മാത്രമേ ലോകപരിപാലനത്തിൽ സാമർത്ഥ്യം ഉണ്ടാവുകയുള്ളു. സൂര്യൻ ഈ യോഗം പിന്നെ മനുവിന്നും, മനു തന്റെ പുത്രനും ആദിരാജാവുമായ ഇക്ഷ്വാകുവിന്നും ഉപദേശിച്ചു. ഇങ്ങനെ പരമ്പരാപ്രാപ്തമായ ആ യോഗം രാജർഷിമാർ അറിഞ്ഞിരുന്നു. അതു പിന്നെ കാലക്രമേണ നാശമടഞ്ഞുപോയി. ദുർബ്ബലന്മാരും അജിതേന്ദ്രിയന്മാരുമായ ആളുകൾ നിമിത്തം നശിച്ചുപോയ പുരാതനമായ ആ യോഗമാണ് ഇന്നു ഞാൻ നിനക്കു പറഞ്ഞുതരുന്നത്. നീ എന്റെ ഭക്തനും സഖാവുമായതുകൊണ്ടാണ് ഞാൻ ഈ ഉത്തമരഹസ്യം പറയുവാൻ ഒരുങ്ങിയതുതന്നെ.

ഭഗവാന്റെ ഈ വാക്കിൽ ചില വൈരുദ്ധ്യമുണ്ടെന്ന് അർജ്ജുനന്ന് തോന്നി. അദ്ദേഹം ചോദിച്ചു:

"ഭഗവാനേ, അങ്ങ് അടുത്തകാലത്തു വസുദേവന്റെ ഗൃഹത്തിൽ ജനിച്ച ആളല്ലേ? സൂര്യന്റെ ജന്മം സൃഷ്ടിയുടെ ആരംഭത്തിൽ ആണല്ലോ. കാര്യം ഇങ്ങനെയിരിക്കേ ഇപ്പോൾ എന്റെ മുൻപിൽനിന്ന് എനിക്ക് ഉപദേശം നല്കുന്ന അങ്ങ് ലോകാരംഭത്തിൽ സൂര്യന് ഉപദേശം നല്കി എന്നു പറയുന്നതിന്റെ അർത്ഥം എനിക്കു മനസ്സിലാകുന്നില്ലല്ലോ."

വാസുദേവനായ ഭഗവാനെക്കുറിച്ച് അദ്ദേഹം ഈശ്വരനും സർവ്വജ്ഞനും ആണോ അല്ലയോ എന്നൊരു ആശങ്ക മൂർഖന്മാരായ ജനങ്ങൾക്ക് ഉണ്ട്. ആ സംശയം അർജ്ജുനനേയും ബാധിച്ചിരുന്നതുകൊണ്ടാണ് ഈ ചോദ്യം ഉണ്ടായത്. അതു പരിഹരിക്കുവാനായി ഭഗവാൻ ഇപ്രകാരം തുടർന്നു:

"എടോ അർജ്ജുനാ, എനിക്കും നിനക്കും അസംഖ്യം ജന്മങ്ങൾ മുമ്പു കഴിഞ്ഞിട്ടുണ്ട്. നിത്യമുക്തനായ എന്റെ ജ്ഞാനശക്തിക്ക് ഒട്ടും മറവിയില്ലാത്തതുകൊണ്ട് ആ ജന്മങ്ങളെ എല്ലാറ്റിനേയുംപറ്റി എനിക്ക് അറിയുവാൻ കഴിയുന്നു. ധർമ്മാധർമ്മാദികൾകൊണ്ട് നിന്റെ ജ്ഞാനശക്തി തടയപ്പെട്ടിരിക്കയാൽ ആ ജന്മങ്ങളെക്കുറിച്ച് നിനക്ക് അറിയാൻ കഴിയുന്നില്ല. നിത്യമുക്തനും, ഈശ്വരനുമായ എനിക്ക് ധർമ്മാധർമ്മങ്ങൾ ഉണ്ടാകുവാൻ ഇടയില്ലാത്തതുകൊണ്ട് ജന്മം എങ്ങനെ ഉണ്ടാകും എന്നു ചോദിക്കാം. ഞാൻ ജന്മരഹിതനും, അക്ഷീണമായ ജ്ഞാനശക്തിസ്വഭാവത്തോടുകൂടിയവനും ബ്രഹ്മാവു മുതൽ തൃണംവരെയുള്ള എല്ലാ പ്രാണികൾക്കും ഈശ്വരനായി വർത്തിക്കുന്നവനുമാണെങ്കിലും ത്രിഗുണാത്മികയും, വൈഷ്ണവിയുമായ മായയെ വശീകരിച്ചിട്ട് ആ മായാശക്തികൊണ്ട് ജനിച്ചവനെപ്പോലെ (ദേഹവാനെപ്പോലെ) ആയിത്തീരുകയാണ്. പരമാർത്ഥത്തിൽ ലോകർക്ക് ഉണ്ടാകുന്ന ജനനം എനിക്ക് ഉണ്ടാകുന്നില്ല. ഏതിന്റെ അധീനതയിലാണോ ലോകം മുഴുവൻ നില്ക്കുന്നത്, ഏതു നിമിത്തമാണോ ലോകം സ്വന്തം ആത്മാവായ വാസുദേവനെ അറിയാതെയിരിക്കുന്നത് അതിനെ മായയെന്നും പ്രകൃതിയെന്നും പറയുന്നു. പ്രാണികൾക്ക് അഭ്യുദയത്തിനും നിശ്രേയസത്തിനും കാരണമായ വർണ്ണാശ്രമാദിധർമ്മങ്ങൾക്ക് ഗ്ലാനിയും, അധർമ്മത്തിന് ഉയർച്ചയും സംഭവിക്കുന്ന കാലത്താണ് ഞാൻ അത്തരത്തിലുള്ള ജന്മം സ്വീകരിക്കുക. സന്മാർഗ്ഗനിഷ്ഠരായ സാധുക്കളെ രക്ഷിക്കുന്നതിന്നും, പാപകാരികളെ നശിപ്പിക്കുന്നതിന്നും, ധർമ്മം വഴിപോലെ സ്ഥാപിക്കുന്നതിന്നും വേണ്ടി ഞാൻ യുഗംതോറും ജന്മം (അവതാരം) എടുക്കാറുണ്ട്. ഇങ്ങനെ അപ്രാകൃതവും, ഐശ്വര്യവും, മായാരൂപവുമായ എന്റെ ജന്മത്തേയും, സാധുജനപരിത്രാണം തുടങ്ങിയ കർമ്മത്തേയും കുറിച്ചുള്ള വണ്ണം അറിയുന്നവന്ന് ഈ ശരീരം പോയിക്കഴിഞ്ഞാൽ പിന്നെ പുനർജ്ജന്മം സംഭവിക്കുകയില്ല. അവൻ എന്നെ പ്രാപിക്കും– അവൻ മുക്തനായി ഭവിക്കും.

ഈ പറഞ്ഞ മോക്ഷമാർഗ്ഗം പണ്ടുകാലംമുതല്ക്കു നിലവിലുള്ളതാണ്. രാഗം, ഭയം, ക്രോധം എന്നീ വികാരങ്ങളിൽ നിന്നും വിമുക്തരും, ബ്രഹ്മജ്ഞാനികളും, ജ്ഞാനനിഷ്ഠരുമായ അനേകംപേർ ഇങ്ങനെ ജ്ഞാനതപസ്സുകൊണ്ടുമാത്രം പരിശുദ്ധന്മാരായി മോക്ഷം പ്രാപിച്ചിട്ടുണ്ട്. എന്നെ ഭജിക്കുന്ന അവരുടെ അഭിലാഷത്തിന്നൊത്ത ഫലമാണ് ഞാൻ അവർക്ക് പ്രദാനം ചെയ്യുന്നത്. ഏതെങ്കിലും ഫലം വേണമെന്ന് ആഗ്രഹിക്കുന്നവർക്ക് അതു നല്കുകയും, ഫലകാംക്ഷ ഇല്ലാതെ മോക്ഷം വേണമെന്ന് കൊതിക്കുന്നവർക്ക് ജ്ഞാനം നല്കുകയും, ജ്ഞാനികളും, സന്ന്യാസികളും, മുമുക്ഷുക്കളുമായുള്ളവർക്കു മോക്ഷം കൊടുക്കുകയും, ആർത്തന്മാരുടെ ആർത്തി നശിപ്പിക്കുകയും ചെയ്തുകൊണ്ട് വർത്തിക്കുകയാണ് എന്റെ സ്വഭാവം. രാഗദ്വേഷമോഹങ്ങൾ എന്നെ ബാധിക്കുകയില്ല. ഫലകാംക്ഷയോടുകൂടി അതാത് കർമ്മങ്ങളിൽ പ്രവർത്തിക്കുന്ന മനുഷ്യരും എല്ലാപ്രകാരത്തിലും എന്റെ മാർഗ്ഗംതന്നെയാണ് അനുസരിക്കുന്നത്. എന്നാൽ പിന്നെ എല്ലാവരും മുമുക്ഷുക്കളും ജ്ഞാനികളുമായിത്തീരാത്തത് എന്താണ് എന്ന ചോദ്യം ഉണ്ടാകാം. ഈ മർത്ത്യലോകത്തിൽ കർമ്മംകൊണ്ട് വേഗത്തിൽ ഫലം സിദ്ധിക്കുന്നു. അതുകൊണ്ട് ഓരോരുത്തരും അതാതുഫലം കാംക്ഷിച്ചുകൊണ്ട് ദേവതാപ്രീതികരങ്ങളായ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. സത്വരജസ്തമോഗുണങ്ങളുടെ പ്രധാന ഭാവങ്ങളെ മുൻനിർത്തി കർമ്മഭേദങ്ങളും വർണ്ണഭേദങ്ങളും ഞാൻതന്നെയാണ് സൃഷ്ടിച്ചിട്ടുള്ളത്. മായാവ്യവഹാരംകൊണ്ട് അങ്ങനെ ഒരു കർത്തൃത്വം എനിക്കുണ്ട്. എന്നാൽ പരമാർത്ഥത്തിൽ ഞാൻ അകർത്താവും സംസാരബന്ധരഹിതനുമാണ്.

"ഞാൻ അവയുടെ കർത്താവാണ്; അവയുടെ ഫലം എനിക്ക് വേണം" എന്നു വിചാരിച്ച് കർമ്മങ്ങളിൽ അഭിമാനവും

ഫലത്തിൽ ആസക്തിയും കാണിക്കുന്ന സംസാരികളെ കർമ്മ ഫലങ്ങൾ ബന്ധിക്കുകതന്നെ ചെയ്യും. "നിഷ്ക്രിയാത്മസ്വരൂപ നായ ഞാൻ കർമ്മങ്ങൾ ചെയ്യുന്നില്ല; എനിക്ക് കർമ്മഫലത്തിൽ താല്പര്യവും ഇല്ല." എന്ന് ആരറിയുന്നുവോ അവൻ കർമ്മങ്ങ ളാൽ ബന്ധിക്കപ്പെടുന്നില്ല. "ഞാൻ കർത്താവല്ല; കർമ്മഫല ത്തിൽ എനിക്കു താല്പര്യവുമില്ല" എന്ന് അറിഞ്ഞുകൊണ്ട് പൂർവ്വികന്മാരായ മുമുക്ഷുക്കൾ കർമ്മം ചെയ്തുകൊണ്ടേയിരു ന്നു. ആ പൂർവ്വികന്മാരെ അനുസരിച്ച് എടോ അർജ്ജുനാ, നീയും കർമ്മംചെയ്യുക. കർമ്മം ചെയ്യാതെ വെറുതെ ഇരിക്കുന്നതും, സന്ന്യാസം സ്വീകരിക്കുന്നതും നിനക്കു പാടില്ലാത്തതാണ്. നീ ആത്മജ്ഞാനം ഇല്ലാത്തവനാണെങ്കിൽ ചിത്തശുദ്ധിക്കുവേണ്ടി യും, ആത്മജ്ഞാനിയാണെങ്കിൽ ലോകസംഗ്രഹത്തിനുവേ ണ്ടിയും കർമ്മം ചെയ്യണം. പണ്ട് ജനകരാജാവ് മുതലായവർ ഇങ്ങനെ കർമ്മം ചെയ്തിരുന്നു. ഈ നടപ്പ് ഇപ്പോൾ മാത്രമുള്ള തല്ല; പണ്ടുമുതലേ ഈ രീതി നിലവിലുണ്ട്.

കർമ്മാനുഷ്ഠാനത്തിൽ അത്രയധികം ശ്രദ്ധിക്കേണ്ടതാ യിട്ട് വല്ലതുമുണ്ടോ എന്ന് സംശയം തോന്നാം. വാസ്തവത്തിൽ കർമ്മത്തിന്റെ വിഷയത്തിൽ വലിയ വൈഷമ്യം കാണും. കർമ്മം ഏത്, അകർമ്മം ഏത് എന്ന കാര്യത്തിൽ ബുദ്ധിമാന്മാർക്കു പോലും തെറ്റായ ധാരണ കാണുന്നു. അതുകൊണ്ട് എടോ, അർജ്ജുനാ! കർമ്മത്തേയും അകർമ്മത്തേയും കുറിച്ച് ഞാൻ പ്രത്യേകം പറഞ്ഞുതരാം. ആ അറിവുകൊണ്ട് നിനക്കു സംസാര നിവൃത്തി ഉണ്ടാകും. ദേഹേന്ദ്രിയാദികളുടെ ചേഷ്ടകർമ്മവും ഒന്നും ചെയ്യാതിരിക്കൽ അകർമ്മവുമായിരിക്കേ അവയെപ്പറ്റി അത്രവളരെ അറിയാൻ എന്തുണ്ട് എന്ന് നീ ചോദിക്കാം. അതു ശരിയല്ല, ശാസ്ത്രവിഹിതമായ കർമ്മത്തെയും ശാസ്ത്രത്താൽ പ്രതിഷിദ്ധമായ വികർമ്മത്തെയും അകർമ്മത്തെയും കുറിച്ച് സൂക്ഷ്മമായി അറിയേണ്ടതാവശ്യമാണ്. എന്തുകൊണ്ടെന്നാൽ കർമ്മാകർമ്മവികർമ്മങ്ങളുടെ തത്ത്വം സാമാന്യനിലയിൽ അറി യുവാൻ വളരെ പ്രയാസമുണ്ട്. കർമ്മത്തിൽ അകർമ്മത്തേയും അകർമ്മത്തിൽ കർമ്മത്തേയും സാക്ഷാത്കരിക്കുന്നവനാണ് ആത്മജ്ഞാനിയെന്നും യോഗിയെന്നും സമസ്തപുണ്യ കർത്താവ് എന്നും ഉള്ള പേരിന്ന് അർഹനാകുന്നത്. ഇങ്ങനെ ആരുടെ കർമ്മങ്ങൾ മുഴുവൻ കാമവും സങ്കല്പവും കൂടാതെ ലോകസംഗ്രഹത്തെ ലക്ഷ്യമാക്കിയോ ജീവിക്കുവാൻ മാത്രമാ യിട്ടോ അനുഷ്ഠിക്കപ്പെടുന്നുവോ അവനെ ആത്മജ്ഞാനി യെന്നു വിദ്വാന്മാർ പറയുന്നു. അവന്റെ ശുഭാശുഭരൂപങ്ങളായ കർ മ്മങ്ങൾ, കർമ്മത്തിൽ അകർമ്മത്തേയും അകർമ്മത്തിൽ കർമ്മ ത്തേയും കാണുക എന്ന ജ്ഞാനമാകുന്ന അഗ്നികൊണ്ടു ദഹി ച്ചുപോകുന്നതാണ്.

വിഷയങ്ങളിൽ ആകാംക്ഷകൂടാതെ, ദൃഷ്ടരൂപങ്ങളും അദൃ ഷ്ടരൂപങ്ങളുമായ ഫലങ്ങളെ ആശ്രയിക്കാതെ, കർമ്മങ്ങളിൽ അഭിമാനവും ഫലത്തിൽ താല്പര്യവും കൈവിട്ടു ജീവിക്കുന്ന ആത്മജ്ഞാനി കർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനാ യാലും പരമാർത്ഥത്തിൽ ഒരു കർമ്മവും ചെയ്യുന്നില്ല. 'നിഷ്ക്രി യനായ ആത്മാവാണ് ഞാൻ' എന്ന് അറിയുന്ന ജ്ഞാനി ചെയ്യു ന്ന കർമ്മം പരമാർത്ഥത്തിൽ അകർമ്മം തന്നെയാണ്. സ്വന്തം നിലയിൽ പ്രയോജനം ഇല്ലാത്തതുകൊണ്ട് കർമ്മം നിശ്ശേഷം ജ്ഞാനിക്ക് ഉപേക്ഷിക്കാവുന്നതാണ്. ലോകസംഗ്രഹത്തെ കരു തിയോ, സജ്ജനനിന്ദ ഒഴിവാക്കുന്നതിനുവേണ്ടിയോ കർമ്മം ചെയ്താലും, ആത്മജ്ഞാനി ആ നിഷ്ക്രിയാത്മദർശനത്തിന്റെ വെളിച്ചത്തിൽ ഒരു കർമ്മവും ചെയ്യുന്നില്ല എന്നതാണു സത്യം. യാതൊരു ആഗ്രഹവുമില്ലാതെ അന്തഃകരണത്തേയും ഇന്ദ്രിയാ ദികളേയും നിയന്ത്രിച്ച് സകല ബന്ധങ്ങളേയും വിട്ട് ശരീര ത്തിന്റെ നിലനില്പിന്നു മാത്രം പോരുന്ന കർമ്മം അഹങ്കാരം കൂടാതെ അനുഷ്ഠിച്ച് കഴിഞ്ഞുകൂടുന്ന മുമുക്ഷുവും സംസാര ത്തിൽനിന്ന് മുക്തനായി ഭവിക്കുന്നതാണ്. അപേക്ഷിക്കാതെ വന്നുചേരുന്ന അന്നാദികൊണ്ട് സന്തുഷ്ടനായും ശീതോഷ്ണാ ദികളാകുന്ന ദ്വന്ദ്വഭാവങ്ങൾകൊണ്ട് ഉപദ്രവം ഏറ്റാലും അതിൽ വിഷമിക്കാതേയും, ഇഷ്ടാനിഷ്ടങ്ങളിൽ തുല്യമതിയായും വസി ക്കുന്ന ജ്ഞാനി കർമ്മങ്ങൾ ചെയ്തുകൊണ്ടിരുന്നാലും കർമ്മ ബദ്ധനാകുന്നതല്ല. ശരീരത്തിന്റെ സ്ഥിതിക്കു വേണ്ടിയുള്ള ഭിക്ഷാടനാദികർമ്മങ്ങൾ ശരീരാദികൾകൊണ്ട് നിർവ്വഹിച്ചുകൊ ണ്ടിരിക്കുമ്പോൾത്തന്നെ 'നിഷ്ക്രിയാത്മസ്വരൂപനായ ഞാൻ ഒന്നും ചെയ്യുന്നില്ല; ഗുണങ്ങൾ ഗുണങ്ങളിൽ വർത്തിക്കുക യാണ് ചെയ്യുന്നത്' എന്നു സദാ പരിചിന്തനം ചെയ്തുകൊണ്ടി രിക്കുന്ന ജ്ഞാനി ആത്മാവിന്റെ കർത്തൃത്വത്തിന്റെ അഭാവത്തെ മനസ്സിലാക്കിക്കൊണ്ടുതന്നെയാണ് ഭിക്ഷാടനാദികളായ കർമ്മ ങ്ങൾ ചെയ്യുന്നത്. ലോകവ്യവഹാരം അനുസരിച്ച് ലൗകികന്മാർ ജ്ഞാനിയെ അത്തരം കർമ്മത്തിന്റെ കർത്താവായി എണ്ണാറുണ്ട്. എന്നാൽ ജ്ഞാനി ശാ സ്ത്രാഭ്യാസംകൊണ്ടും മറ്റുമുണ്ടായ സ്വാനുഭവത്തിന്റെ വെളിച്ചത്തിൽ അകർത്താവായിതന്നെയാണ് സ്ഥിതിചെയ്യുന്നത്. അന്യരുടെ ദൃഷ്ടിയിൽ കർത്താവാണെന്നു തോന്നിയാലും ശരീരത്തിന്റെ നിലനില്പിന്നുമാത്രം വേണ്ടി യുള്ള ഭിക്ഷാടനാദികർമ്മം ചെയ്യുന്ന ജ്ഞാനി അപ്രകാരമുള്ള കർമ്മംകൊണ്ട് ഒരിക്കലും ബദ്ധനാകുന്നതല്ല. ജ്ഞാനിയുടെ ജ്ഞാനമാകുന്ന അഗ്നികൊണ്ട് സ്വകർമ്മങ്ങളും, അവയുടെ ഹേതുവുംകൂടി ദഹിച്ചുപോകുന്നു എന്നതാണ് അതിന്റെ കാര ണം.

ഒന്നിലും താൽപര്യമില്ലാതെ ധർമ്മത്തിലും അധർമ്മ ത്തിലുംനിന്നു വേർപെട്ട് ജ്ഞാനത്തിൽമാത്രം ഉറച്ച മനസ്സോടു കൂടി വർത്തിക്കുന്ന ജ്ഞാനി യജ്ഞനിർവ്വഹണത്തിന്നു ചെയ്യുന്ന കർമ്മം അതിന്റെ ഫലത്തോടുകൂടി വിലയം പ്രാപിക്കു ന്നതാണ്. എന്തുകൊണ്ടെന്നാൽ ആ ബ്രഹ്മവിത്തിന്റെ ദൃഷ്ടി യിൽ ഹോമദ്രവ്യങ്ങളെ അഗ്നിയിൽ അർപ്പിക്കുന്നതിനുപയോ ഗിക്കുന്ന സ്രുക്സ്രുവാദി പാത്രങ്ങളും നെയ് മുതലായ ഹോമ ദ്രവ്യങ്ങളും അഗ്നിയും ഹോമക്രിയയും യജ്ഞകർത്താവും ആ ബ്രഹ്മകർമ്മത്തിൽ സമാഹിതചിത്തനായ ആ കർത്താവിനാൽ പ്രാപിക്കപ്പെടേണ്ട വസ്തുവും ബ്രഹ്മംതന്നെയാണ്. ഇങ്ങനെ സർവ്വവും ബ്രഹ്മമാണെന്നും ബ്രഹ്മം നിഷ്ക്രിയമാണെന്നും ധരി ച്ചിരിക്കുന്ന ബ്രഹ്മജ്ഞാനി ലോകസംഗ്രഹത്തിന്നായി കർമ്മം ചെയ്താലും അതിന്റെ കർമ്മത്വം ആ ബ്രഹ്മബുദ്ധികൊണ്ടു തന്നെ നശിച്ചുപോകുന്നതിനാൽ അതു കർമ്മമാകുന്നില്ല. കർമ്മ യോഗികൾ ദേവപ്രീതിക്കുവേണ്ടി ശ്രദ്ധയോടുകൂടി യജ്ഞം ചെയ്യുന്നു. എന്നാൽ ബ്രഹ്മവിത്തുകളായ ജ്ഞാനയോഗികൾ യജ്ഞരൂപമായ ആത്മാവിനെ ആത്മാവുകൊണ്ട് ബ്രഹ്മരൂപമായ അഗ്നിയിൽ ഹോമംചെയ്യുന്നു. അതായത് ബ്രഹ്മവും ആത്മാവു മൊന്നാണെന്നുള്ള ദർശനത്തിൽ ദൃഢവിശ്വാസമുള്ള സന്ന്യാ സികൾ ഉപഹിതമായ ആത്മാവിന് ശ്രുതികളിൽ വർണ്ണിക്കുന്ന വിധമുള്ള നിരുപാധികമായ പരബ്രഹ്മവുമായി ഐക്യംദർശി ക്കുക എന്ന യജ്ഞമാണ് അനുഷ്ഠിക്കുന്നത്. ചില യോഗികൾ ശ്രോത്രാദികളാകുന്ന ഇന്ദ്രിയങ്ങളെ സംയമങ്ങളാകുന്ന അഗ്നി കളിൽ ഹോമിക്കുന്നു; അതായത് ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ അടക്കിനിർത്തുന്നു. വേറെ ചിലർ ശബ്ദാ ദികളായ വിഷയങ്ങളെ ഇന്ദ്രിയങ്ങളാകുന്ന അഗ്നികളിൽ ഹോമം ചെയ്യുന്നു; അതായത് അവിരുദ്ധങ്ങളായ വിഷയങ്ങളിൽമാത്രമേ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കൂ എന്ന നിഷ്ഠ കൈക്കൊള്ളുന്നു. വേറെ ചിലർ കർണ്ണം, ത്വക്ക്, അക്ഷി, ജിഹ്വ, ഘ്രാണം, വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ പത്ത് ഇന്ദ്രിയങ്ങളുടെ വ്യാപാരങ്ങളേയും പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നാഗൻ, കൂർമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ എന്നീ പത്ത് പ്രാണങ്ങളുടെ വൃത്തികളേയും വിവേകവിജ്ഞാ നംകൊണ്ട് ഉജ്ജ്വലഭാവംപൂണ്ട ആത്മസംയമമാകുന്ന യോഗാ ഗ്നിയിൽ ഹോമിക്കുന്നു. സത്പാത്രങ്ങൾക്ക് യജ്ഞബുദ്ധിയോ ടുകൂടി ദ്രവ്യദാനം ചെയ്യുന്നവരുണ്ട്. അവരെ 'ദ്രവ്യയജ്ഞന്മാർ' എന്നു പറയും. യജ്ഞബുദ്ധിയോടുകൂടി തപസ്സുചെയ്യുന്നവരു ണ്ട്. അവരെ 'തപോയജ്ഞന്മാർ' എന്നു പറയും. പ്രാണായാമം, പ്രത്യാഹാരം മുതലായ ലക്ഷണങ്ങളോടുകൂടിയ യോഗത്തെ യജ്ഞബുദ്ധിയോടുകൂടി അനുഷ്ഠിക്കുന്നവരെ 'യോഗയജ്ഞ

ന്മാർ' എന്നു പറയാം. അതുപോലെ വിധിപ്രകാരം ഋക്, യജുസ്സ് തുടങ്ങിയ വേദങ്ങളെ യജ്ഞബുദ്ധിയോടെ അഭ്യസിക്കുന്നവരെ 'സ്വാദ്ധ്യായയജ്ഞന്മാർ' എന്നും ശാസ്ത്രാർത്ഥപരിജ്ഞാനമാകുന്ന യജ്ഞത്തോടുകൂടിയവരെ 'ജ്ഞാനയജ്ഞന്മാർ' എന്നും പറയുന്നു. തീക്ഷ്ണമായ വ്രതങ്ങളോടുകൂടി അതാതുകൃത്യങ്ങളിൽ യത്നിക്കുന്നവർ എല്ലാവരും യജ്ഞകാരികളാണ്. അതുപോലെ പ്രാണായാമപരായണന്മാരായ ചിലർ അപാനവൃത്തിയിൽ പ്രാണനെ ഹോമിച്ച് പൂരകമെന്ന പ്രാണായാമത്തേയും പ്രാണവായുവിൽ അപാനനെ ഹോമിച്ച് രേചകമെന്ന പ്രാണായാമത്തേയും മൂക്കിലും വായിലുംകൂടി പ്രാണന്റെ പുറത്തേക്കുള്ള ഗതിയേയും അതിനുനേരെ വിപരീതമായുള്ള അപാനന്റെ അകത്തേക്കുള്ള ഗതിയേയും നിരോധിച്ച് കുംഭകമെന്ന പ്രാണായാമത്തേയും ചെയ്യുന്നു. വേറെ ചിലർ ആഹാരനിയന്ത്രണത്തോടുകൂടി ശരീരാന്തഃസഞ്ചാരികളായ (പ്രാണങ്ങളെ) വായുഭേദങ്ങളെ ഓരോന്നായി സ്വാധീനപ്പെടുത്തുന്നു. ഇവർ എല്ലാവരും യജ്ഞതത്ത്വം അറിയാവുന്നവരും അതാതു യജ്ഞം കൊണ്ട് പാപം ക്ഷയിച്ചവരായിത്തീർന്നവരുമാണ്.

ഈ പറയപ്പെട്ട യജ്ഞങ്ങളെ അനുഷ്ഠിച്ച് അവയുടെ അവശിഷ്ടമായ അമൃതം ഭുജിക്കുന്നവരിൽ മുമുക്ഷുക്കൾ കാലക്രമത്തിൽ സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്ന ഈ യജ്ഞങ്ങളിൽ ഒന്നെങ്കിലും അനുഷ്ഠിക്കാത്തവന്ന് സർവ്വപ്രാണിസാധാരണമായ ഈ ലോകം തന്നെ ലഭിക്കുന്നതല്ല. ആ സ്ഥിതിക്ക് വിശിഷ്ടസാധനസാദ്ധ്യങ്ങളും ഉന്നതങ്ങളുമായ പരലോകങ്ങൾ അവന് എങ്ങനെ ലഭിക്കും? എടോ അർജ്ജുനാ, ഇപ്രകാരം വിവിധങ്ങളായ യജ്ഞങ്ങൾ വേദത്തിൽ പറയപ്പെട്ടിട്ടുണ്ട്. അവയെല്ലാം കായികങ്ങളും വാചികങ്ങളും മാനസികങ്ങളുമായ കർമ്മങ്ങളിൽനിന്നും ഉണ്ടാകുന്നവയാണ്. ആത്മാവ് നിർവ്യാപാരനാകയാൽ അവയെല്ലാം അനാത്മജങ്ങളാണ് എന്നതിൽ സംശയമില്ല. 'നിർവ്യാപാരനായ ഞാൻ ഉദാസീനനാണ്; ഇവ എന്റെ വ്യാപാരങ്ങളല്ല' എന്നറിയുന്നപക്ഷം നിനക്ക് ആ അറിവു കൊണ്ട് സംസാരബന്ധത്തിൽനിന്നും മുക്തനാകാം.

ദ്രവ്യങ്ങൾകൊണ്ടു സാധിക്കുന്നതായ യജ്ഞത്തെ ദ്രവ്യയജ്ഞമെന്നു പറയുന്നു. ജന്മാദിഫലത്തെ ജനിപ്പിക്കുന്ന ദ്രവ്യയജ്ഞത്തേക്കാൾ ഫലാരംഭകമല്ലാത്ത ജ്ഞാനയജ്ഞം ശ്രേഷ്ഠമാണ്. എന്തുകൊണ്ടെന്നാൽ എല്ലാ കർമ്മങ്ങളും തടവൊന്നും കൂടാതെ ജ്ഞാനത്തിൽ അന്തർഭവിക്കുന്നു. അതായത് എല്ലാ പുണ്യകർമ്മങ്ങളുംകൊണ്ടു ലഭിക്കുന്ന നന്മകളും ജ്ഞാനമൊന്നിനാൽ കൈവരുന്നതാണ്.

അപ്രകാരമുള്ള ജ്ഞാനം എങ്ങനെ ലഭിക്കുമെന്നതും ധരിക്കേണ്ടതാണല്ലോ. ആചാര്യന്മാരെ സാഷ്ടാംഗം നമസ്കരിച്ച് അവരോട്, ബന്ധം എങ്ങനെ ഉണ്ടാകുന്നു? മോക്ഷം എങ്ങനെ ഉണ്ടാകുന്നു? വിദ്യ എന്നാൽ എന്ത്? അവിദ്യ എന്നാൽ എന്ത്? എന്ന കാര്യം ചോദിച്ചും, ശുശ്രൂഷ മുതലായവകൊണ്ട് അവരെ സേവിച്ചും, അവരെ പ്രസാദിപ്പിച്ചാൽ തത്ത്വദർശികളായ അവർ ആ ജ്ഞാനം ഉപദേശിച്ചുതരും. എടോ അർജ്ജുനാ, അവരുടെ ആ ഉപദേശമനുസരിച്ചുള്ള ജ്ഞാനം നിനക്കു ലഭിച്ചുകഴിഞ്ഞാൽ പിന്നെ ഒരിക്കലും നീ ഇപ്രകാരമുള്ള മോഹത്തെ പ്രാപിക്കുന്നതല്ല. ആ ജ്ഞാനംകൊണ്ട് ബ്രഹ്മം മുതൽ തൃണംവരെയുള്ള സകലഭൂതങ്ങളേയും 'ഇവ എന്നിൽ ഇരിക്കുന്നു' എന്ന ബോധത്തോടെ ആത്മാവായ നിന്നിൽത്തന്നെ നിനക്ക് അത് സാക്ഷാത്കരിക്കുവാൻ കഴിയും. മാത്രമല്ല, വാസുദേവനും പരമേശ്വരനുമായ എന്നിലാണ് സകല ഭൂതങ്ങളും സ്ഥിതിചെയ്യുന്നതെന്നും ഒടുവിൽ നിനക്ക് മനസ്സിലാകും. ഇപ്രകാരം നിനക്ക് ഈ ജ്ഞാനംകൊണ്ട് സർവ്വോപനിഷത് പ്രസിദ്ധമായ ജീവാത്മപരമാത്മൈകത്വം അനുഭൂതമാകുന്നതാണ്. അതിനും പുറമെ ഈ ജ്ഞാനത്തിന്ന് ഉത്കൃഷ്ടമായ മറ്റൊരു ഗുണംകൂടി ഉണ്ട്. നീ ഏറ്റവും വലിയ പാപിയായിരുന്നാലും ആ പാപസമുദ്രത്തെ നിനക്ക് ഈ ജ്ഞാനമാകുന്ന നൗകകൊണ്ട് നിഷ്പ്രയാസം കടക്കാവുന്നതാണ്. ധർമ്മവും ജന്മാദികാരണമാണെന്ന നിലയിൽ, മുമുക്ഷുവിനെ സംബന്ധിച്ചിടത്തോളം, പാപംതന്നെയാണെന്ന വസ്തുത ഇവിടെ ഓർക്കേണ്ടതുണ്ട്. കത്തിയെരിയുന്ന അഗ്നി വിറകിനെയെന്നപോലെ ജ്ഞാനമാകുന്ന അഗ്നി സകല കർമ്മങ്ങളേയും ഭസ്മമാക്കുന്നതാണ്. കർമ്മങ്ങൾ ജന്മജരാമരണാദികളായി പരിണമിക്കാതെ ജ്ഞാനം അവയെ ദുർബ്ബലങ്ങളാക്കുന്നു എന്നു മാത്രമാണ് ഭസ്മീകരിക്കുക എന്നു പറഞ്ഞതുകൊണ്ട് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അല്ലാതെ അഗ്നി വിറകിനെ എന്നപോലെ ജ്ഞാനം സകല കർമ്മങ്ങളേയും നേരെ നശിപ്പിക്കുകയല്ല. അതുപോലെ ശരീരാദിയായി പരിണമിച്ചുപോയ കർമ്മം ഉപഭോഗംകൊണ്ടുമാത്രമേ ക്ഷയിക്കുകയുള്ളൂ. അതുകൊണ്ട് സർവ്വകർമ്മങ്ങൾ എന്നതിന് ജ്ഞാനോത്പത്തിക്കു മുമ്പ് ഉണ്ടായിട്ടുള്ളതും, ഫലാത്മകമായി പരിണമിക്കാത്തതും കഴിഞ്ഞുപോയ അനേകം ജന്മങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ളതും ജ്ഞാനത്തോടൊത്തു നിലനില്ക്കുന്നതുമായ എല്ലാ കർമ്മങ്ങളുമെന്നേ അർത്ഥം ധരിക്കേണ്ടതുള്ളൂ.

ജ്ഞാനംപോലെ പരിപാവനമായ ഒരു വസ്തു ഈ ജന്മത്തിൽ വേറെ ലഭിക്കുവാനില്ല. കർമ്മയോഗംകൊണ്ടും സമാധിയോഗംകൊണ്ടും യോഗ്യതയെ പ്രാപിച്ച മുമുക്ഷു കാലക്രമത്തിൽ ആ ജ്ഞാനം തന്നെത്താനെ നേടുന്നതാണ്. ശ്രദ്ധയോടെ ഗുരുവിനെ ഉപാസിക്കുക മുതലായവയിൽ തത്പരനും ഇന്ദ്രിയങ്ങളെ ജയിച്ചവനുമായവന്ന് തീർച്ചയായും ജ്ഞാനം ലഭിക്കും. ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ അവന്ന് അചിരേണ മോക്ഷം ലഭിക്കുമെന്നത് ദൃഢമായ വസ്തുതയാണ്. ആത്മജ്ഞാനം ഇല്ലാത്തവനും ഗുരുവാക്യങ്ങളിലും ശാസ്ത്രങ്ങളിലും വിശ്വാസം ഇല്ലാത്തവനും സംശയചിത്തനുമായവൻ നശിച്ചുപോകുന്നു. സംശയചിത്തനാണ് ഇതിൽ കൂടുതൽ ആപത്ത്. ആ പാപിക്ക് സംശയംകാരണം ഇഹലോകമോ പരലോകമോ സുഖമോ ലഭിക്കുന്നതല്ല. അതുകൊണ്ട് ആരും സംശയംവച്ചുകൊണ്ടിരിക്കരുത്. പരമാർത്ഥദർശനരൂപമായ യോഗംകൊണ്ട് ധർമ്മാധർമ്മങ്ങൾ മുഴുവൻ ഉപേക്ഷിച്ചവനും, ആത്മാവും ഈശ്വരനും ഒന്നാണെന്ന ജ്ഞാനംകൊണ്ട് സകല സംശയങ്ങളും തീർന്നവനും, അപ്രമത്തനുമായ ആത്മജ്ഞാനിയെ ഒരിക്കലും കർമ്മങ്ങൾ ബന്ധിക്കുന്നതല്ല. എടോ അർജ്ജുനാ, അതുകൊണ്ട് അജ്ഞാനത്തിൽനിന്ന് ഉത്ഭവിച്ചതും സ്വന്തം ബുദ്ധിയിൽ സ്ഥിതിചെയ്യുന്നതും വിനാശകരവുമായ ഈ സംശയത്തെ ശോകമോഹനാശകമായ തത്ത്വജ്ഞാനമാകുന്ന വാൾകൊണ്ട് വെട്ടിനീക്കി, തത്ത്വജ്ഞാനോപായവും കർമ്മാനുഷ്ഠാനരൂപവുമായ യോഗത്തെ ആശ്രയിച്ച് നീ ഇപ്പോൾ യുദ്ധം ചെയ്യുവാൻ എഴുന്നേൽക്കുക!

## അദ്ധ്യായം 4

**ജ്ഞാനയോഗം** – ശ്രീഭഗവാൻ പറഞ്ഞു:

1. ഇമം വിവസ്വതേ യോഗം
പ്രോക്തവാനഹമവ്യയം
വിവസ്വാൻ മനവേ പ്രാഹ
മനുരിക്ഷ്വാകവേഽബ്രവീത്.

ഈ അവ്യയമായ യോഗത്തെ ഞാൻ വിവസ്വാന് (ആദിത്യന്) ഉപദേശിച്ചു. വിവസ്വാൻ മനുവിന്നും, മനു ഇക്ഷ്വാകുവിന്നും ഉപദേശിച്ചുകൊടുത്തു.

രണ്ടും മൂന്നും അദ്ധ്യായങ്ങൾകൊണ്ട് ജ്ഞാനകർമ്മയോഗങ്ങളാകുന്ന മാർഗ്ഗത്തിലൂടെ ആത്മസ്വരൂപജ്ഞാനം സമ്പാദിക്കാമെന്ന് കാണിച്ചുതന്നു. പാരമ്പര്യമനുസരിച്ച് ഇതിന്നു പ്രാധാന്യമുണ്ടെന്ന് കാണിക്കുവാൻ ഭഗവാൻ പറയുന്നു. പരമാത്മാവായ ഞാൻ സൃഷ്ടിയുടെ ആരംഭത്തിൽ നാശരഹിതവും കർമ്മംവഴിക്ക് സാദ്ധ്യവുമായ ഈ ജ്ഞാനയോഗം വിവസ്വാന്നും വിവസ്വാൻ തന്റെ പുത്രനായ മനുവിന്നും മനു തന്റെ പുത്രനായ ഇക്ഷ്വാകുവിന്നും വ്യക്തമായി ഉപദേശിച്ചു.

2. ഏവം പരമ്പരാപ്രാപ്ത-

മിമം രാജർഷയോ വിദുഃ

സ കാലേനേഹ മഹതാ

യോഗോ നഷ്ടഃ പരന്തപ!

ഹേ പരന്തപാ! ഇപ്രകാരം പരമ്പരാപ്രാപ്തമായ (ഈ യോഗത്തെ) മഹർഷികൾ മനസ്സിലാക്കി. ആ യോഗം വലുതായ കാലദൈർഘ്യത്തിൽ (ലോകത്തിൽ) നഷ്ടമായിരിക്കയാണ്.

കാമാദികളായ ശത്രുക്കളെ ബ്രഹ്മനിഷ്ഠകൊണ്ട് ജയിക്കുവാൻ സമർത്ഥനായ അർജ്ജുനാ! വിവസ്വാൻ മുതലായ മഹാപുരുഷന്മാർ വഴിക്ക് നടപ്പിൽവന്നിരുന്ന ഈ ജ്ഞാനയോഗം അധികകാലം കഴിഞ്ഞതുകൊണ്ട് ശരിയായ ഉപദേഷ്ടാക്കളും അനുഷ്ഠിക്കുന്നവരും ഇല്ലാതെ വന്നതിനാൽ ഈ ലോകത്തിൽ പ്രചാരം നശിച്ചനിലയിൽ എത്തിയിരിക്കുന്നു.

3. സ ഏവായം മയാ തേഽദ്യ

യോഗഃ പ്രോക്തഃ പുരാതനഃ

ഭക്തോഽസി മേ സഖാ ചേതി

രഹസ്യം ഹ്യേതദുത്തമം.

ആ (സുപ്രസിദ്ധമായ) പുരാതനയോഗംതന്നെ, നീ എന്റെ ഭക്തനും സഖാവുമായതുകൊണ്ട് ഇന്ന് ഞാൻ നിനക്ക് ഉപദേശിച്ചു. എന്തെന്നാൽ ഇത് ഉത്തമമായ രഹസ്യമാണ്.

ആ നഷ്ടപ്രായമായ യോഗം ലോകത്തിൽ നടപ്പാകാതെയിരുന്നാൽ അസംഗനും നിർവ്വികാരനുമായ ആത്മാവിൽ ദേഹാദിഭാവങ്ങളെ അഭ്യസിച്ചതുനിമിത്തം സാധാരണജനങ്ങൾ അനുഭവിക്കുന്ന സംസാരദുഃഖങ്ങളിൽനിന്നു മോചനം സിദ്ധിക്കുകയില്ല. അതുകൊണ്ട് എന്റെ ഭക്തനും സഖാവുമായ നിന്റെ 'ഞാനെന്നും എന്റേതെ'ന്നുമുള്ള മോഹത്തെ നശിപ്പിക്കുവാനും നീ വഴിയായി ലോകത്തിൽ വീണ്ടും നടപ്പിൽവരുത്തുവാനും വേണ്ടിയാണ് ജീവാനുഗ്രഹതൽപരനായ ഞാൻ നിനക്ക് ഇപ്പോൾ ഇത് ഉപദേശിച്ചത്. 'ഞാൻ കർത്താവാണ്, ഞാൻ ഭോക്താവാണ്' എന്ന അജ്ഞാനത്തിൽനിന്നു നിവൃത്തിയുണ്ടാക്കുവാൻ പറ്റിയ അത്യുത്തമമായതും അതുകൊണ്ടുതന്നെ ഗോപ്യമായതും അർഹതയില്ലാത്ത ആരോടെങ്കിലും പറഞ്ഞുകൂടാത്തതും ആകയാൽ തക്ക സമയത്തിൽ തക്ക പാത്രത്തിൽ നല്കേണ്ടതുമായ ഉപദേശം നിനക്ക് ഈ സന്ദർഭത്തിൽ ഞാൻ നല്കുകയാണ്.

അർജ്ജുനൻ പറഞ്ഞു:

4. അപരം ഭവതോ ജന്മ

പരം ജന്മ വിവസ്വതഃ

കഥമേതദ് വിജാനീയാം

ത്വമാദൗ പ്രോക്തവാനിതി.

അങ്ങ് ഈയിടെ ജനിച്ചവനാണ്. അതിന് എത്രയോ മുമ്പു ജനിച്ചവനാണ് വിവസ്വാൻ. ആ സ്ഥിതിക്ക് അങ്ങ് ആദ്യം ഉപദേശിച്ചു എന്നു പറഞ്ഞാൽ ഞാൻ അത് എങ്ങനെ മനസ്സിലാക്കും?

ഈ കൃഷ്ണൻ പറഞ്ഞത് എങ്ങനെ പ്രമാണമാകും എന്നു വിചാരമുണ്ടായാൽ ഗീതാശാസ്ത്രത്തെ പ്രമാണമാക്കാൻ ചിലരെങ്കിലും മടിച്ചുവെന്നുവരാം. അങ്ങനെ വരാൻപാടില്ല. ശ്രീകൃഷ്ണൻ സാധാരണമനുഷ്യനല്ലെന്ന തത്ത്വം ഭഗവന്മുഖത്തിൽനിന്നുതന്നെ ജനങ്ങൾക്ക് ധരിപ്പാനിടവരുത്തണം. ഈ അഭിപ്രായത്തോടുകൂടെ അർജ്ജുനൻ പറയുന്നു: ഹേ ഭഗവാനേ, അങ്ങ് വസുദേവപുത്രനായിട്ട് ഈയിടെയല്ലേ ഭൂമിയിൽ ജനിച്ചത്? വിവസ്വാൻ (സൂര്യൻ) വിരാട്പുരുഷന്റെ നേത്രത്തിൽനിന്ന് ലോകാദിയിൽ ജനിച്ചിരിക്കുന്നു. ഇന്നുണ്ടായ ഭവാൻ അന്നുണ്ടായ വിവസ്വാന്നുപദേശിച്ചുവെന്നു പറയുന്നതു കേൾക്കുമ്പോൾ ഞാനോ മറ്റുള്ളവരോ എങ്ങനെ വിശ്വസിക്കും?

ശ്രീഭഗവാൻ പറഞ്ഞു:

5. ബഹൂനി മേ വ്യതീതാനി

ജന്മാനി തവ ചാർജ്ജുന!

താന്യഹം വേദ സർവാണി

ന ത്വം വേത്ഥ പരന്തപ!

എടോ അർജ്ജുനാ! എനിക്കും നിനക്കും അനേകം ജന്മങ്ങൾ കഴിഞ്ഞിട്ടുണ്ട്. അവയെല്ലാം എനിക്കറിയാം. എന്നാൽ ഹേ ശത്രുനാശനാ! അവ നിനക്കറിഞ്ഞുകൂടാ.

"എടോ പരന്തപനായ അർജ്ജുനാ! ഈയുള്ളവൻ മായാവിലാസ വൈഭവത്താൽ ഈ മാനുഷരൂപം ഇപ്പോൾ ധരിച്ചിരിക്കുന്നതുപോലെ ഇതിന്നുമുമ്പും എത്രയോ രൂപങ്ങൾ ധരിച്ചിട്ടുണ്ട്. നീയും അതുപോലെത്തന്നെ അനേകം ജന്മങ്ങളെ എടുത്തിട്ടുണ്ട്. ഞാൻ ധരിച്ചവയും നിന്നെപ്പോലുള്ളവർ ധരിച്ചവയുമായ എല്ലാ ജന്മങ്ങളേയും ഞാനറിയുന്നുണ്ട്. സർവ്വജ്ഞനായ എന്റെ ജ്ഞാനം നിത്യമാകയാൽ (ഞാൻതന്നെ ജ്ഞാനസ്വരൂപനാകയാൽ) എല്ലാം ഞാൻ അറിയുന്നു. പുണ്യപാപകർമ്മങ്ങളുടെ വാസനാബദ്ധനായ നീയും നിന്നെപ്പോലെയുള്ള മറ്റുള്ളവരും അതറിയുന്നില്ല." ജീവന്നും ഈശ്വരന്നും തമ്മിലുള്ള ഭേദത്തെ ഇവിടെ അല്പം പ്രകാശിപ്പിച്ചു.

6. അജോഽപി സന്നവ്യയാത്മാ

ഭൂതാനാമീശ്വരോഽപി സൻ

പ്രകൃതിം സ്വാമധിഷ്ഠായ

സംഭവാമ്യാത്മമായയാ.

ഞാൻ ജനനരഹിതനാണ്, അവ്യയാത്മാവാണ്, ഭൂതങ്ങളുടെയെല്ലാം ഈശ്വരനാണ്, എങ്കിലും എന്റെ പ്രകൃതിയെ അധിഷ്ഠാനംചെയ്തിട്ട് സ്വന്തം പ്രകൃതിയിൽ നിന്നുകൊണ്ടുതന്നെ ഞാൻ സ്വന്തം മായകൊണ്ട് ആവിർഭവിച്ചുകൊണ്ടിരിക്കുന്നു.

പൊതുപ്രസിദ്ധി കർമ്മംകൊണ്ടു ജനിക്കുന്നു, കർമ്മംകൊണ്ടുതന്നെ മരിക്കയുംചെയ്യുന്നു എന്നാണല്ലോ. കർമ്മാധീനനല്ലാത്ത ഭവാൻ എങ്ങനെ ജനിച്ചു എന്നുള്ള സംശയത്തിന്നു സമാധാനം: "ലോകത്തിലുള്ളവർ കർമ്മത്തിന്ന് അധീനരായിട്ടു ജനിക്കുന്നതുപോലെയല്ല ഈയുള്ളവൻ ജനിക്കുന്നത്. എന്റെ മായയെ ഞാൻ സ്വതന്ത്രനായി സ്വീകരിച്ചിട്ട് ജനിക്കയാണ്" എന്ന് ഉത്തരം പറയുന്നു. "ഞാൻ ജനിക്കുന്നവനും മരിക്കുന്നവനുമല്ല. ജനിക്കുന്നവരായ ബ്രഹ്മാദികളെല്ലാം എന്റെ സാന്നിദ്ധ്യമാത്രത്താൽ ജനിക്കുന്നവരാകയാൽ നിയന്താവുതന്നെ ഞാനാണെന്നിരിക്കിലും നിയന്തൃത്വം എന്ന അവസ്ഥയും എന്നിൽ വാസ്തവത്തിൽ ഇരിക്കുന്നില്ല. എന്നാൽ എന്റെ അധീനത്തിലിരിക്കുന്ന മൂലപ്രകൃതിയെ ഉപാധിയായംഗീകരിച്ച് മായാബലത്താൽ ഞാനവതരിക്കുന്നു. മായയാകട്ടെ, അഗ്നിയിൽ ദഹിപ്പിക്കുവാൻപോന്ന ശക്തിയെന്നപോലെയും സൂര്യനിൽ പ്രഭയെന്നപോലെയും എന്നിൽനിന്നന്യയല്ലതാനും എന്നു കാണിപ്പാനാണ് 'ആത്മമായയാ' എന്ന പദപ്രയോഗം. എന്നിലിരിക്കുന്ന ശക്തിയും ഞാനും ഒന്നുതന്നെയാകയാൽ ആ ശക്തിനിമിത്തം ഞാൻ ദേവാദികളിൽ സ്വരൂപംധരിച്ചവതരിക്കുന്നു. ജീവകോടികൾ മായാബദ്ധന്മാരാണ്. ഞാൻ മായയ്ക്ക് നാഥനാണ് എന്ന് ജീവന്നും ഈശ്വരന്നും തമ്മിൽ ഭേദം കാണിക്കുന്നു.

7. യദാ യദാ ഹി ധർമ്മസ്യ

ഗ്ലാനിർഭവതി ഭാരത!

അഭ്യുത്ഥാനമധർമ്മസ്യ

തദാത്മാനം സൃജാമ്യഹം.

ഹേ ഭാരതാ! എപ്പോഴെല്ലാം ധർമ്മത്തിനു ഗ്ലാനിയും (വാട്ടവും) അധർമ്മത്തിന്ന് ഉയർച്ചയും ഉണ്ടാകുന്നുവോ, അപ്പോഴെല്ലാം ഞാൻ ആത്മാവിനെ സൃഷ്ടിക്കുന്നു (സ്വയം അവതരിക്കുന്നു).

ദേവാദികളിൽ മായകൊണ്ട് അങ്ങുന്ന് എപ്പോഴൊക്കെ അവതരിക്കും എന്നതിന്ന് സമാധാനം പറയുന്നു. വർണ്ണാശ്രമികളുടെ അഭ്യുദയത്തിന്നും മോക്ഷത്തിന്നും കാരണമായ വൈദികധർമ്മ

ത്തിന്നു വാട്ടവും സർവ്വാനർത്ഥഹേതുവായ അധർമ്മത്തിന്ന് അഭിവൃദ്ധിയും എപ്പോൾ സംഭവിക്കുന്നുവോ, അപ്പോഴൊക്കെ ഞാൻ സ്വേച്ഛയാ അവതരിക്കുന്നു. ഞാൻ ലോകരക്ഷകനും ലോകം എന്നാൽ രക്ഷണീയവുമാകുന്നുവെന്നു ധരിക്കുക.

8. പരിത്രാണായ സാധൂനാം

വിനാശായ ച ദുഷ്കൃതാം

ധർമ്മസംസ്ഥാപനാർത്ഥായ

സംഭവാമി യുഗേ യുഗേ.

(ഇങ്ങനെ) യുഗംതോറും സാധുക്കളുടെ (സജ്ജനങ്ങളുടെ) രക്ഷണത്തിന്നും, ദുഷ്ടന്മാരുടെ വിനാശത്തിന്നും, ധർമ്മത്തിന്റെ സംസ്ഥാപനത്തിന്നുംവേണ്ടി ഞാൻ ആവിർഭവിക്കുന്നു (അവതരിക്കുന്നു).

എന്തിനായിട്ടാണ് ദേവാദികളിൽ ഭഗവാൻ അവതരിക്കുന്നതെന്നു പറയുന്നു. പ്രാണഹാനി നേരിട്ടാൽപ്പോലും ധർമ്മംതെറ്റി നടക്കുകയില്ലെന്നുള്ള ദൃഢനിശ്ചയത്തോടുകൂടിയ സാധുക്കളെ (നല്ലവരെ) സംരക്ഷിക്കുവാനും എപ്പോഴും ത്രികരണങ്ങളെക്കൊണ്ടും ധർമ്മവിരോധികളായ കർമ്മങ്ങളെ മാത്രം ചെയ്യുന്ന ദുർജ്ജനങ്ങളെ ഉന്മൂലനാശം ചെയ്യുന്നതിന്നും ധർമ്മത്തെ സ്ഥിരമായി ഉറപ്പിക്കുന്നതിന്നും ഞാൻ കൃതാദിയുഗങ്ങൾതോറും അവതരിക്കുന്നു. സാധുരക്ഷണം, ദുർജ്ജനശിക്ഷണം, ധർമ്മസ്ഥാപനം ഈ മൂന്നു കാര്യവും സാധിക്കുന്നതാണ് അവതാരപ്രയോജനം എന്ന് സൂചിപ്പിക്കുന്നു. യജ്ഞാദികർമ്മങ്ങളാൽ ദേവപ്രീതിയും അതുനിമിത്തം യഥാകാലം വൃഷ്ടിയും നടക്കുന്നു. അതിൽനിന്ന് ധാന്യോൽപത്തിയും അതിൽനിന്ന് പ്രാണിജീവനവും അതുകൊണ്ട് ധർമ്മസംരക്ഷണംവഴി വിശ്വസംരക്ഷണവും സാധിക്കുന്നതുതന്നെ അവതാരങ്ങളുടെ പരമമായ പ്രയോജനം എന്നു ചുരുക്കം.

9. ജന്മ കർമ്മ ച മേ ദിവ്യ-

മേവം യോ വേത്തി തത്ത്വതഃ

ത്യക്ത്വാ ദേഹം പുനർജ്ജന്മ

നൈതി മാമേതി സോ/ർജ്ജുന!

എന്റെ ദിവ്യമായ ജന്മവും കർമ്മവും ഇപ്രകാരം താത്ത്വികമായി അറിയുന്നവൻ ആരോ, അവൻ ശരീരം വിട്ടതിന്നുശേഷം വീണ്ടും ജന്മത്തെ പ്രാപിക്കുന്നില്ല. ഹേ അർജ്ജുനാ! അവൻ എന്നെത്തന്നെ പ്രാപിക്കുന്നു.

ദുഷ്ടനിഗ്രഹം, ശിഷ്ടപരിപാലനം, ധർമ്മസ്ഥാപനം എന്നിവ സാധിക്കുവാനും വിവസ്വാൻ മുതലായ വിശിഷ്ടന്മാർക്ക് യോഗം ഉപദേശിക്കുവാനുംവേണ്ടി മായയാൽ ഭഗവാൻ സ്വീകരിച്ച ദേഹങ്ങളേയും ചെയ്ത കർമ്മങ്ങളേയും അറിയുന്നവന്നുള്ള ഫലത്തെ പറയുന്നു. എടോ അർജ്ജുനാ! അന്യാപേക്ഷകൂടാതെ സ്വയമേവ പ്രകാശിക്കുന്ന ചിത്സ്വരൂപനായ ഈയുള്ളവനിൽ പ്രകാശിക്കുന്ന പ്രകൃതിയും ആ പ്രകൃതിയെ സ്വേച്ഛയാ സ്വീകരിച്ചുകൊണ്ടുള്ള എന്റെ അവതാരവും അതിൽ ചെയ്യുന്ന വിശ്വസംരക്ഷണം മുതലായ കർമ്മങ്ങളും ബ്രഹ്മസ്വരൂപംതന്നെയാണ്. അതിൽനിന്നു ഭിന്നമല്ല എന്ന് ഏതൊരുവൻ സർവ്വം ബ്രഹ്മം എന്നു ശരിയായി അറിയുന്നുവോ അവൻ ആ വിദ്വൽശരീരത്തെ ഉപേക്ഷിച്ചതിന്നുശേഷം മരണാനന്തരം രണ്ടാമതു ജനിക്കയില്ല. ബ്രഹ്മജ്ഞാനംകാരണം എന്നോടുകൂടെ ഐക്യം പ്രാപിക്കുന്നു. അവൻ വിദേഹമുക്തിയെ പ്രാപിക്കുന്നതാണ് എന്നു സാരം.

10. വീതരാഗഭയക്രോധാ

മന്മയാ മാമുപാശ്രിതാഃ

ബഹവോ ജ്ഞാനതപസാ

പൂതാ മദ്ഭാവമാഗതാഃ.

രാഗവും, ഭയവും, ക്രോധവും അകന്ന് എന്നിൽത്തന്നെ സ്ഥിരമനസ്സോടെ, എന്നെ ആശ്രയിച്ചിട്ട് അനേകം ജനങ്ങൾ ജ്ഞാനതപസ്സുകൊണ്ട് പരിശുദ്ധന്മാരായി എന്റെ ഭാവത്തെ (സാരൂപ്യം) പ്രാപിച്ചിട്ടുണ്ട്.

ബ്രഹ്മംതന്നെയാണ് സർവ്വമായി വിളങ്ങുന്നത് എന്ന് കാഴ്ചയാകുന്ന യോഗത്താൽ അനേകംപേർ മുക്തന്മാരായിട്ടുണ്ടെന്നു കാണിച്ചുകൊണ്ട് ഈ യോഗം പുരാതനമാണെന്നു കാണിച്ച് മുമ്പേ പറഞ്ഞതിനെ ഉറപ്പിക്കുന്നു. ഭോഗപദാർത്ഥങ്ങളിൽ രാഗം, അദ്ധ്യാത്മികാദി ഉപദ്രവങ്ങളിൽനിന്നുള്ള ഭയം, അപകാരികളിൽ ക്രോധം എന്നിവയെ ശക്തിയേറിയ മോക്ഷേച്ഛനിമിത്തമുണ്ടായ വൈരാഗ്യത്താൽ നശിപ്പിച്ചവരും, ബ്രഹ്മംതന്നെ ഞാനെന്ന സാക്ഷാൽക്കാരമാകുന്ന, ജ്ഞാനംതന്നെയാകുന്ന തപസ്സിനാൽ പരിശുദ്ധന്മാരുമായ വാമദേവൻ മുതലായ പലരും ഉള്ളിലും പുറത്തും ബ്രഹ്മത്തെത്തന്നെ ദർശിക്കുന്നവരും അതുകൊണ്ടുതന്നെ പരിപൂർണ്ണഭാവത്തോടുകൂടിയവരുമായി ശരീരനാശാനന്തരം ബ്രഹ്മസായൂജ്യം പ്രാപിച്ചിരിക്കുന്നു. അതുകൊണ്ട് ഈ യോഗം പുരാതനമാണെന്നു ധരിച്ചുകൊള്ളുക.

11. യേ യഥാ മാം പ്രപദ്യന്തേ

താംസ്തഥൈവ ഭജാമ്യഹം

മമ വർത്മാനുവർത്തന്തേ

മനുഷ്യാഃ പാർത്ഥ! സർവ്വശഃ.

ഹേ പാർത്ഥാ! എന്നെ ഏതുപ്രകാരം ഭജിക്കുന്നുവോ, അവരെ അതേപ്രകാരംതന്നെ ഞാൻ ഭജിക്കുന്നു (അനുഗ്രഹിക്കുന്നു). മനുഷ്യരെല്ലാം, സർവ്വപ്രകാരേണയും എന്റെ മാർഗ്ഗത്തെയാണ് അനുവർത്തിക്കുന്നത്.

അല്ലയോ ഭഗവാനേ, സർവ്വാധിഷ്ഠാനമായ അങ്ങയിൽത്തന്നെയല്ലയോ സർവ്വപ്രാണികളും വസിക്കുന്നത്? അങ്ങനെയിരിക്കെ അങ്ങ് ചിലർക്കുമാത്രം മുക്തിയെയും പലർക്കും പുനർജ്ജന്മത്തേയും നല്കുന്നതു പക്ഷപാതമല്ലയോ എന്നു ശങ്കിക്കുന്ന അർജ്ജുനനോട് ഭഗവാൻ പറയുന്നു: "എടോ അർജ്ജുനാ! എനിക്ക് രണ്ടു രൂപമുണ്ട്. ഒന്ന് ലോകസ്വരൂപമാണ്. അത് അവ്യക്തമാണ്. ലോകത്തിൽ കാണപ്പെടുന്ന സകല ഭോഗ്യപദാർത്ഥങ്ങളും അവയെ അതിക്രമിച്ചിരിക്കുന്ന നിരവയവബ്രഹ്മരസവും ഞാൻതന്നെയാകുന്നു. ഏതൊരുത്തർ എന്നെ ഏതുവിധത്തിൽ ആശ്രയിക്കുന്നുവോ അവരെ ഞാൻ ആ വിധത്തിൽ അനുഗ്രഹിക്കുന്നു. ലൗകികപദാർത്ഥ സ്വരൂപനായ (വ്യക്താകാരനായ) എന്നെ ആശ്രയിക്കുന്നവർക്ക് ആ ഭോഗങ്ങളെ ഞാൻ കൊടുക്കുന്നു. അവ്യക്തബ്രഹ്മാനന്ദമായ എന്നെ ആശ്രയിക്കുന്നവർക്ക് ആ ആനന്ദത്തേയും ഞാൻ കൊടുക്കുന്നു. അതുകൊണ്ട് എനിക്കു പക്ഷപാതമില്ല. ഞാൻ സർവ്വർക്കും സമൻതന്നെ. ശാസ്ത്രം സൽഗുരുസേവ എന്നിവകൊണ്ടും സ്വബുദ്ധികൊണ്ടും നിരൂപണംചെയ്തു ചിത്തശുദ്ധി സമ്പാദിച്ചിരിക്കുന്ന വിദ്വാന്മാർ വിഷയങ്ങളുടെ നശ്വരതയെ അറിഞ്ഞ് അവയെ പരിത്യജിക്കയും ജ്ഞാനയോഗ്യത സിദ്ധിക്കുന്നതിന്ന് ഞാനുറപ്പിച്ചിരിക്കുന്ന നിഷ്കാമകർമ്മത്തെ അഭ്യസിക്കയും ചെയ്യുന്നു. അവർ മനഃശുദ്ധിവഴി എന്റെ അവ്യക്തസ്വരൂപത്തെ പ്രാപിക്കുന്നു. അതുകൊണ്ട് ആര് എന്നെ എന്താഗ്രഹിച്ചു സേവിക്കുന്നുവോ അതിനെ കൊടുക്കുന്നുവെന്നല്ലാതെ വിഷമഭാവം എനിക്കില്ലെന്നു ധരിക്കുക. 'ഭാവനയ്ക്കനുസരിച്ചു ഫലം സിദ്ധിക്കും' എന്നാണ് സിദ്ധാന്തം.

12. കാംക്ഷന്തഃ കർമ്മണാം സിദ്ധിം

യജന്ത ഇഹ ദേവതാഃ

ക്ഷിപ്രം ഹി മാനുഷേ ലോകേ

സിദ്ധിർഭവതി കർമ്മജാ

കർമ്മങ്ങളുടെ സിദ്ധിയെ (ഫലസിദ്ധിയെ) കാംക്ഷിക്കുന്നവർ ഇവിടെ ഇന്ദ്രാദിദേവതകളെ ഭജിക്കുന്നു. എന്തെന്നാൽ മനുഷ്യലോകത്തിൽ കർമ്മങ്ങൾക്കു വേഗം ഫലസിദ്ധിയുണ്ടാകുന്നു.

മോക്ഷത്തിന്ന് സാക്ഷാൽ കാരണമായ ജ്ഞാനമാർഗ്ഗം ഉപേക്ഷിച്ച് പണ്ഡിതന്മാർകൂടെ കർമ്മമാർഗ്ഗത്തിൽ ഏർപ്പെടു

ന്നത് എന്തുകാരണത്താലാണെന്ന ആകാംക്ഷയ്ക്കു സമാധാനം പറയുന്നു. ജ്ഞാനമുണ്ടാകണമെങ്കിൽ ചിത്തം രാഗാദിദോഷ ദുഷ്ടമല്ലാത്തതായും ശുദ്ധമായുമിരിക്കണം. ആ നില സിദ്ധിക്കാതെ കർമ്മം ഉപേക്ഷിച്ച് ജ്ഞാനയോഗത്തിൽ പ്രവർത്തിക്കുന്നതുകൊണ്ട് അവന്നു ജ്ഞാനം സിദ്ധിക്കയില്ല. തന്നിമിത്തം മോക്ഷവും സിദ്ധിക്കയില്ല. കർമ്മവും ജ്ഞാനവും രണ്ടുമില്ലെന്ന നിലയാണവന്ന് സിദ്ധിക്കുന്നത്. അതുകൊണ്ട് മോക്ഷത്തിന്നാദ്യകാരണമായ കർമ്മത്തിൽത്തന്നെയാണ് അറിവുള്ളവർ ഏർപ്പെടേണ്ടത്. തന്മൂലം പണ്ഡിതന്മാർ ഇന്ദ്രാദി ദേവന്മാരെ ആജ്യാദിപദാർത്ഥങ്ങൾകൊണ്ട് ആരാധിച്ച് ചിത്തശുദ്ധിയാകുന്ന ഫലത്തെ കാംക്ഷിക്കുന്നു. ഹഠയോഗാദികൾകൊണ്ടും ചിത്തശുദ്ധി സിദ്ധിക്കുമല്ലോ? പിന്നെ എന്തിനാണ് കർമ്മയോഗം എന്നു ശങ്കിക്കേണ്ട. ഹഠയോഗം ഒന്നാമത് ദേവസമ്മതമല്ല. ഫലപ്രാപ്തിക്കും കാലവിളംബമുണ്ട് എന്ന അഭിപ്രായത്തോടെ പറയുന്നു. മനുഷ്യലോകത്തിൽ (ഈ കർമ്മഭൂമിയിൽ) വേദോക്തമായ യജ്ഞാദികർമ്മാനുഷ്ഠാനംകൊണ്ട് ചിത്തശുദ്ധിലക്ഷണമായ സിദ്ധി വളരെ വേഗത്തിൽ ലഭിക്കുന്നതാണ്. യജ്ഞത്താൽ സന്തുഷ്ടന്മാരായ ദേവന്മാരുടെ പ്രസാദമാണ് ശീഘ്രഗുണസിദ്ധിക്കു കാരണമായിത്തീരുന്നത് എന്നു ധരിക്കേണ്ടതാണ്.

13. ചാതുർവർണ്ണ്യം മയാ സൃഷ്ടം
ഗുണകർമ്മവിഭാഗശഃ
തസ്യ കർത്താരമപി മാം
വിദ്ധ്യകർത്താരമവ്യയം.

ഗുണകർമ്മവിഭാഗമനുസരിച്ച് എന്നാൽ സൃഷ്ടിക്കപ്പെട്ടതാണ് ചാതുർവർണ്ണ്യം. അതിന്റെ കർത്താവാണെങ്കിലും (പ്രേരകനാണെങ്കിലും) അവ്യയനായ എന്നെ അകർത്താവെന്ന് (കർത്തൃത്വമില്ലാത്തവനെന്ന്) നീ അറിയുക.

'ഞാൻ നിശ്ചയിച്ച കർമ്മമാർഗ്ഗം വിചാരശീലന്മാർ അനുസരിക്കുന്നു' എന്നു മുമ്പേ പറഞ്ഞതിനെ ഒന്നുകൂടി വിശദമാക്കുന്നു. സത്വാദിഗുണങ്ങളുടേയും ശമദമാദികർമ്മങ്ങളുടേയും വിഭാഗത്തോടുകൂടിയ നാലു വർണ്ണങ്ങളും നാലാശ്രമങ്ങളും സൃഷ്ടിയുടെ ആദിയിൽ എന്നാൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. രജസ്സുകുറഞ്ഞും സത്വം പ്രധാനമായുമിരിക്കുന്ന ബ്രാഹ്മണന്ന് ശമാദികർമ്മങ്ങളും സത്വം കുറഞ്ഞും രജസ്സ് പ്രധാനമായുമിരിക്കുന്ന ക്ഷത്രിയന്ന് ശൗര്യം, തേജസ്സ് എന്നിവയോടുകൂടിയുള്ള കർമ്മങ്ങളും, തമസ്സ് കുറഞ്ഞും രജസ്സധികമായുമിരിക്കുന്ന വൈശ്യന്നു കൃഷി മുതലായ കർമ്മങ്ങളും, രജസ്സ് കുറഞ്ഞും തമസ്സധികമായുമിരിക്കുന്ന ശൂദ്രന്ന് പരിചര്യാത്മകമായ കർമ്മങ്ങളും ചേർന്ന ഗുണകർമ്മവിഭാഗത്തോടുകൂടിയ നാലു വർണ്ണങ്ങളെ ഞാൻ സൃഷ്ടിച്ചിരിക്കുന്നുവെന്നു സാരം. അതുകൊണ്ട് നാലു വർണ്ണങ്ങളും അതാതു കർമ്മങ്ങളിൽ ജന്മസിദ്ധവാസനാനുസരണം ഏർപ്പെടുന്നത് സ്വാഭാവികമാകുന്നു. എന്നാൽ എനിക്ക് ആ കർമ്മവിഭാഗങ്ങളോടുകൂടിയ സൃഷ്ടിനിമിത്തം കർമ്മബന്ധം ഉണ്ടെന്നോ അതുകാരണം ഈശ്വരത്വം ഇല്ലെന്നോ വിചാരിക്കരുത്. സ്രഷ്ടാവ്, സൃഷ്ടി, സൃഷ്ടിക്കത്തക്ക വസ്തു എന്നിവ മായികമാകയാൽ വാസ്തവത്തിൽ, ഞാൻ അകർത്താവും നാശരഹിതനുമാണെന്നു ധരിച്ചുകൊള്ളുക. നിർഗ്ഗുണനായ ഞാൻ കർത്തൃത്വാദിധർമ്മസംബന്ധമില്ലാത്തവനാണെന്നും ജീവാനുഗ്രഹത്തിന്നായി മായയെ സ്വീകരിച്ചു സൃഷ്ട്യാദിലീലകളെ ഞാൻ നടത്തുകയാണെന്നും ധരിച്ചുകൊള്ളുക.

14. ന മാം കർമ്മാണി ലിമ്പന്തി
ന മേ കർമ്മഫലേ സ്പൃഹാ
ഇതി മാം യോ ഽഭിജാനാതി
കർമ്മഭിർന സ ബദ്ധ്യതേ.

എന്നെ കർമ്മങ്ങൾ ലേപനംചെയ്യുന്നില്ല (ഏശുന്നില്ല). എനിക്കു കർമ്മഫലത്തിൽ ആഗ്രഹവുമില്ല. ഇപ്രകാരമുള്ളവനാണ് ഞാനെന്ന് ആരു മനസ്സിലാക്കുന്നുവോ, അവൻ കർമ്മങ്ങളാൽ ബദ്ധനാകുന്നില്ല.

സംഗരഹിതനും നിർവ്വികാരനുമായ എനിക്കു കർമ്മഫലത്തിൽ ആഗ്രഹമില്ലാത്തതുകാരണം കർമ്മങ്ങൾ എന്നെ സ്പർശിക്കുന്നില്ല. ഈ ഞാൻതന്നെയാകുന്നു. സർവ്വത്തിലും ആത്മാവായിരിക്കുന്നവൻ എന്നു ശ്രവണമനനാദികളാൽ ഏതൊരുവൻ എന്നെ അറിയുന്നുവോ, അവന്ന് ദേഹേന്ദ്രിയാദികളോടു സംബന്ധമില്ലാത്തതുകൊണ്ട് എന്നിൽനിന്നു ഭിന്നനല്ലാത്ത അവന്നും കർമ്മബന്ധം ഇല്ല.

15. ഏവം ജ്ഞാത്വാ കൃതം കർമ്മ
പൂർവ്വൈരപി മുമുക്ഷുഭിഃ
കുരു കർമ്മൈവ തസ്മാത് ത്വം
പൂർവൈഃ പൂർവ്വതരം കൃതം.

ഇപ്രകാരം മനസ്സിലാക്കിക്കൊണ്ട് പൂർവ്വന്മാരായ മുമുക്ഷുക്കൾപോലും കർമ്മം അനുഷ്ഠിച്ചു. അതുകൊണ്ട് അന്ന് ആ പൂർവ്വന്മാർ ചെയ്തതുപോലെ നീയും കർമ്മത്തെത്തന്നെ ചെയ്യുക.

ആത്മാവിനെ ഉപാധികളാൽ ചെയ്യപ്പെടുന്ന കർമ്മം ബന്ധിക്കുന്നില്ല എന്ന അറിവുതന്നെയാണ് ലോകാനുഗ്രഹരൂപമായ കർമ്മത്തിൽ ഏർപ്പെടുവാൻ വിദ്വാനെ സമർത്ഥനാക്കുന്നത് എന്നു ശിഷ്ടാചാരത്തെ പ്രമാണമാക്കി വ്യക്തമാക്കുന്നു. അസംഗനായ ആത്മാവിന്ന് ഉപാധികൃതകർമ്മത്തോടു സംബന്ധമില്ലെന്നറിഞ്ഞിട്ടാണ് പണ്ടു ജനകാദികൾ മോക്ഷേച്ഛയുള്ളവരേയും കർമ്മത്തിൽക്കൂടെ മോചിപ്പിക്കുവാൻ ആഗ്രഹിക്കുന്നവരായിട്ടാണ് കർമ്മം ചെയ്തത്. അനാദികാലംമുതൽ പൂർവ്വന്മാർ ചെയ്തുവന്ന കർമ്മത്തെത്തന്നെ നീയും ചെയ്യുക.

16. കിം കർമ്മ കിമകർമ്മേതി
കവയോ ഽപ്യത്ര മോഹിതാഃ
തത് തേ കർമ്മ പ്രവക്ഷ്യാമി
യജ്ഞാത്വാ മോക്ഷ്യസേ ഽശുഭാത്.

കർമ്മം എന്ത്, അകർമ്മം എന്ത് എന്നുള്ള വിഷയത്തിൽ, വിവരിക്കുവാൻ സാധിക്കാതെ കവികളും (ജ്ഞാനികളും) കൂടി മോഹിതരാണ്, വിഭ്രമിക്കുന്നവരാണ്. അതുകൊണ്ട് ഏതൊന്നറിഞ്ഞാൽ അശുഭത്തിൽനിന്നു മുക്തനായിത്തീരുമോ, ആ കർമ്മത്തെ നിനക്കു ഞാൻ പറഞ്ഞുതരാം.

പ്രാണികളെ കർമ്മം ബന്ധിക്കുന്നു. 'കർമ്മണാ ബദ്ധ്യതേ ജന്തുഃ' എന്നാണല്ലോ സ്മൃതിവചനം എന്ന ശങ്കയെ നീക്കുന്നു. ആ സ്മൃതിവചനം അറിവില്ലാത്തവർ ചെയ്യുന്ന കർമ്മത്തെക്കുറിച്ചുള്ളതാണ്. ആത്മാവിനെ അറിഞ്ഞവർ ചെയ്യുന്ന കർമ്മം അവരെ സ്പർശിക്കുന്നില്ല.

ഒന്നാമത് കർമ്മത്തിന്റേയും അകർമ്മത്തിന്റേയും ശരിയായ സ്വരൂപം അറിയേണ്ടതാകുന്നു. കർമ്മാകർമ്മലക്ഷണം എന്തെന്നു ഞാൻ പറയാം എന്ന അഭിപ്രായത്തോടുകൂടെ ഭഗവാൻ പറയുന്നു. കർമ്മം എന്താകുന്നു? അകർമ്മം എന്താകുന്നു? എന്ന സംഗതിയെ നിശ്ചയിക്കുന്നതിൽ വിദ്വാന്മാർപോലും അസമർത്ഥന്മാരായി കാണപ്പെടുന്നു. ഓരോരുത്തർ ഓരോന്നു പറയുന്നു. ശ്രുതിയും സ്മൃതിയും വിഹിതമെന്നു നിശ്ചയിച്ചത് കർമ്മമെന്നും അവിഹിതമെന്നു നിശ്ചയിച്ചത് അകർമ്മമെന്നുമാണ് ചിലരുടെ മതം. ശ്രൗതസ്മാർത്തവിധികൾ കർമ്മമെന്നും അവയെ ഉപേക്ഷിക്കുന്നത് (സന്ന്യസിക്കുന്നത്) അകർമ്മമെന്നും മറ്റൊരു പക്ഷം. ചലിക്കുന്നുണ്ടെങ്കിൽ കർമ്മമായി. ഒന്നും ചെയ്യാതെയിരിക്കുകയാണെങ്കിൽ അകർമ്മം എന്നു വേറെ ചിലരും പറയുന്നു. എന്തിനധികം, കർമ്മം അകർമ്മം എന്ന രണ്ടിന്റെ സ്വരൂപനിർണ്ണയത്തിൽ ശാസ്ത്രജ്ഞന്മാരും ഭിന്നാഭിപ്രായക്കാരാകയാൽ നിന്നോട് ഞാൻ അതു രണ്ടിന്റേയും ശരിയായ സ്വരൂപം സ്പഷ്ടമായി പറയാം. അതു നീ ധരിച്ചാൽ സംസാരാത്മകമായ അശുഭത്തിൽനിന്നു നിനക്കു മോചനം ലഭിക്കുന്നതാണ്.

17. കർമ്മണോഹ്യപി ബോദ്ധവ്യം
ബോദ്ധവ്യം ച വികർമ്മണഃ
അകർമ്മണശ്ച ബോദ്ധവ്യം
ഗഹനാ കർമ്മണോ ഗതിഃ.

കർമ്മത്തിൽനിന്നും മനസ്സിലാക്കേണ്ടതുണ്ട്. വികർമ്മത്തിൽനിന്നും അറിയേണ്ടതുണ്ട്. അകർമ്മത്തിൽനിന്നും മനസ്സിലാക്കാനുണ്ട്. കർമ്മത്തിന്റെ ഗതി ഗഹനമാകുന്നു.

ആർക്കാണ് കർമ്മാകർമ്മസ്വരൂപബോധം ഉണ്ടായിരിക്കേണ്ടത്? ആരുരുക്ഷുവിന്നോ (ആരൂഢന്നോ), മുമുക്ഷുവിന്നോ, മുക്തന്നോ ഉണ്ടായിരിക്കേണ്ടത്? എന്ന ആകാംക്ഷയ്ക്ക് മുമുക്ഷുകർമ്മം, അകർമ്മം, വികർമ്മം എന്ന മൂന്നിന്റേയും സ്വരൂപം നന്നായി അറിയണം. അതറിവാൻ വളരെ പ്രയാസമുണ്ടെന്ന് ഭഗവാൻ കാണിക്കുന്നു. ആത്മബോധം സമ്പാദിക്കുവാനാഗ്രഹിക്കുന്ന മുമുക്ഷു വർണ്ണാശ്രമങ്ങളിൽ ഉൾപ്പെട്ടിരിക്കുന്നവർ ചെയ്യേണ്ടതായ കർമ്മസ്വരൂപത്തെ അറിഞ്ഞാൽ മാത്രമേ അതുപ്രകാരം ചെയ്യുവാൻ അവന്നു കഴികയുള്ളൂ. അതുകൊണ്ട് അതിന്റെ സ്വരൂപം അറിയേണ്ടതാകുന്നു. ശാസ്ത്രവും ശാസ്ത്രകർത്താക്കന്മാരും ബഹുവിധകാലദേശാവസ്ഥാവ്യത്യാസങ്ങൾ കാരണം കർത്തവ്യകർമ്മനിരൂപണം ബഹുവിധത്തിൽ ചെയ്തിരിക്കയാൽ ശരിയായി അറിയുകതന്നെവേണം. അതുപോലെത്തന്നെ നിഷേധിച്ചിരിക്കുന്ന കർമ്മങ്ങളുടേയും അകർമ്മത്തിന്റേയും സ്വരൂപനിരൂപണങ്ങൾ ഏകരീതിയിൽ കാണപ്പെടാത്തതിനാൽ സൽശാസ്ത്രം സൽഗുരു എന്നീ സഹായങ്ങൾകൊണ്ടു നിശ്ചിതമായറിയുകതന്നെവേണം. കർമ്മാദികളുടെ സ്വരൂപനിർണ്ണയം വളരെ പ്രയാസമുള്ളതാകുന്നു.

18. കർമ്മണ്യകർമ്മ യഃ പശ്യേ-
ദകർമ്മണി ച കർമ്മ യഃ
സ ബുദ്ധിമാൻ മനുഷ്യേഷു
സ യുക്തഃ കൃത്സ്നകർമ്മകൃത്.

കർമ്മത്തിൽ അകർമ്മവും, അകർമ്മത്തിൽ കർമ്മവും ആരു കാണുന്നുവോ, അവനാണ് മനുഷ്യരിൽ ബുദ്ധിമാൻ. അവൻ തന്നെ യോഗയുക്തൻ, സമ്പൂർണ്ണമായ കർമ്മം അനുഷ്ഠിക്കുന്നവനും അവൻ തന്നെ. ഏതൊരുവൻ കർമ്മത്തിൽ കർമ്മത്തിന്റെ അഭാവത്തേയും അകർമ്മത്തിൽ കർമ്മത്തിന്റെ ഭാവത്തേയും കാണുന്നുവോ അവൻ മനുഷ്യരിൽവെച്ച് അതിബുദ്ധിമാനും, യോഗിയും, സമസ്തകർമ്മവും ചെയ്യുന്നവനാകുന്നു.

കർമ്മത്തിൽ കർമ്മാഭാവം എന്താണെന്നു പറയാം. ദേഹേന്ദ്രിയാദികൾ ചെയ്യുന്ന കർമ്മം അവയിൽ സംഗമില്ലാത്ത ആത്മാവിനെ സ്പർശിക്കാത്തതുകൊണ്ട് അതിനെ കർമ്മമാണെന്നു പറയുവാൻ അവകാശമില്ല. മേഘചലനംനിമിത്തം ചന്ദ്രൻ ചലിക്കുന്നുവെന്നു ചിലർ വിചാരിക്കുന്നുണ്ടെങ്കിൽ ആ ചലനം ചന്ദ്രനിൽ സ്പർശിക്കാതിരിക്കുന്നതുപോലെ. അകർമ്മത്തിൽ കർമ്മഭാവം എന്തെന്നു പറയാം. ആത്മസ്വരൂപം അറിയാത്ത ഒരുവൻ ശരീരേന്ദ്രിയാദികളെക്കൊണ്ട് വ്യാപരിക്കാതെയിരുന്നാലും അവന്റെ മനോബുദ്ധ്യഹങ്കാരഭാവങ്ങൾ പ്രവർത്തിച്ചുകൊണ്ടുതന്നെയിരിക്കുന്നതിനാൽ അജ്ഞാനിയുടെ അകർമ്മത്തിൽ കർമ്മഭാവമുണ്ട്.

ഇങ്ങനെ കർമ്മാകർമ്മസ്വരൂപം എന്തെന്ന് അറിയുന്നവൻ ആത്മസ്വരൂപത്തെ അറിയുന്നവനാകുന്നു. അതുകൊണ്ട് അവൻ ആത്മാവായിത്തന്നെയിരിക്കുന്ന യോഗിയും, പുണ്യപാപസംബന്ധമില്ലാത്തതുകൊണ്ട് ശ്രൗതസ്മാർത്താദിവിഹിതകർമ്മങ്ങളെയെല്ലാം ലോകഹിതത്തിന്നായി ചെയ്യുന്നവനുമാകുന്നു. അല്ലെങ്കിൽ ആത്മാവ് കർത്താവും ഭോക്താവുമല്ലെന്നറിയുന്നവൻ പുണ്യപാപരൂപങ്ങളായ സകല കർമ്മങ്ങളേയും ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചവനായതുകൊണ്ട് ദേഹപാതാനന്തരം മുക്തിയെ പ്രാപിക്കുന്നവനുമാകുന്നു.

19. യസ്യ സർവ്വേ സമാരംഭാഃ
കാമസങ്കല്പവർജ്ജിതാഃ
ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാണം
തമാഹുഃ പണ്ഡിതം ബുധാഃ.

ഏതൊരുവന്റെ സർവ്വസമാരംഭങ്ങളും, സകല കർമ്മങ്ങളും കാമസങ്കല്പരഹിതങ്ങളാണോ, ഫലേച്ഛാരഹിതങ്ങളാണോ, ജ്ഞാനാഗ്നിയിൽ കർമ്മം ദഹിച്ചുപോയ അവനെ വിദ്വാന്മാർ പണ്ഡിതനെന്നു പറയുന്നു.

ഏതൊരുവന്റെ കർമ്മങ്ങൾ കാമസങ്കല്പങ്ങൾ ഇല്ലാത്തതായിരിക്കുന്നുവോ അവന്നു സ്വാർത്ഥമായോ പരാർത്ഥമായോ യാതൊന്നും പ്രവർത്തിപ്പാനില്ലെന്നുള്ള കാരണത്താൽ ശരീരത്തിന്റെ നിലനില്പിന്നാവശ്യമായ ആഹാരാദിതാൽക്കാലികവ്യാപാരങ്ങൾമാത്രമേ ഉണ്ടാവുകയുള്ളൂ. നിർവ്വികാരനും അസംഗനുമായ ആത്മാവുതന്നെ ഞാൻ എന്നുള്ള ജ്ഞാനമാകുന്ന അഗ്നിയിയാൽ ആ കർമ്മം ദഹിപ്പിക്കപ്പെട്ടിരിക്കയാൽ ശാസ്ത്രം അറിയുന്നവർ അവനെ 'ജീവന്മുക്തൻ' എന്നു പറയുന്നു.

20. ത്യക്ത്വാ കർമ്മഫലാസങ്ഗം
നിത്യതൃപ്തോ നിരാശ്രയഃ
കർമ്മണ്യഭിപ്രവൃത്തോഽപി
നൈവ കിഞ്ചിത് കരോതി സഃ.

കർമ്മഫലാസക്തിയെ ത്യജിച്ച് നിത്യതൃപ്തനായി ഒന്നിനേയും ആശ്രയിക്കാതെയിരിക്കുന്നവൻ കർമ്മത്തിങ്കൽ പ്രവർത്തിക്കുന്നുണ്ടെങ്കിലും അവൻ യഥാർത്ഥത്തിൽ യാതൊന്നും ചെയ്യുന്നില്ലതന്നെ. (കർമ്മത്തിൽ അകർമ്മം.)

നിത്യാനന്ദസ്വരൂപമായ ആത്മാവിൽത്തന്നെ തൃപ്തനും അതിനാൽത്തന്നെ കർമ്മമൂലമായ കാമത്തെ ആശ്രയിക്കാത്തവനുമായി പ്രാരബ്ധകർമ്മഫലമായ ദേഹത്തിൽ അഭിമാനം (ഞാനെന്ന ഭാവം) ഇല്ലാത്തവൻ ആഹാരസ്നാനശയനാദികർമ്മങ്ങളെ ചെയ്യുന്നവനാണ് എന്ന് അന്യരുടെ ദൃഷ്ടിയിൽ കാണപ്പെടുന്നുണ്ടെങ്കിൽപ്പോലും, വാസ്തവത്തിൽ ആത്മാവായ അവൻ യാതൊന്നും സ്വദൃഷ്ട്യാ ചെയ്യുന്നവനല്ല. ഉപാധികർമ്മം അവനെ സ്പർശിക്കുന്നില്ലെന്നതുതന്നെയാകുന്നു കർമ്മത്തിൽ കർമ്മാഭാവം എന്ന് ഇവിടെ വ്യക്തമാക്കിയിരിക്കുന്നത്.

21. നിരാശീർയതചിത്താത്മാ
ത്യക്തസർവ്വപരിഗ്രഹഃ
ശാരീരം കേവലം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം.

നിഷ്കാമനായി ചിത്താത്മാക്കളെ (മനസ്സിനേയും ശരീരത്തേയും) സംയമനംചെയ്തവനും, സർവ്വവിധപരിഗ്രഹങ്ങളും ത്യജിച്ചവനുമായ പുരുഷൻ കേവലം ശാരീരമായ (ശരീരംകൊണ്ടുമാത്രം) കർമ്മംചെയ്യുന്നുണ്ടെങ്കിലും അവനെ കില്ബിഷം ബാധിക്കുന്നില്ല.

വിഷയം സംബന്ധിച്ച യാതൊരു പദാർത്ഥത്തിലും ആഗ്രഹമില്ലാതെ ശരീരത്തേയും മനസ്സിനേയും അടക്കിയും തന്റേതെന്ന ഭാവത്തിൽ ഒന്നും കൈവശംവെക്കാതെ ശരീരസ്ഥിതിക്കാവശ്യമായ ഭിക്ഷാശനാദിമാത്രം ദേഹാഭിമാനമില്ലാതെ ആചരിക്കുന്നു. യതിയുടെ മുക്തിയെ തടസ്സപ്പെടുത്തുന്ന പാപങ്ങളൊന്നും അവനെ ബാധിക്കുന്നില്ല.

22. യദൃച്ഛാലാഭസന്തുഷ്ടോ
ദ്വന്ദ്വാതീതോ വിമത്സരഃ
സമഃ സിദ്ധാവസിദ്ധൗ ച
കൃത്വാപി ന നിബദ്ധ്യതേ.

യദൃച്ഛാലാഭത്തിൽ സന്തുഷ്ടനും, സുഖദുഃഖാദിദ്വന്ദ്വങ്ങൾക്ക് അതീതനും, മാത്സര്യഹീനനും, സിദ്ധിയിലും അസി

ദ്ധിയിലും സമചിത്തനുമായവൻ (കർമ്മം) ചെയ്താലും ബദ്ധനാകുന്നില്ല.

ഞാൻ, നീ, ഇത്, അത്, ഇഷ്ടം, അനിഷ്ടം എന്നിങ്ങനെ അന്യോന്യവിരുദ്ധഭാവങ്ങൾ ഇല്ലാത്തവനും പ്രയത്നിക്കാതെ തന്നെ പ്രാരബ്ധകർമ്മശക്തിയാൽ വന്നുചേരുന്ന അന്നാദികൾകൊണ്ട് സംതൃപ്തനും, ഉൽക്കൃഷ്ടൻ, നികൃഷ്ടൻ എന്ന വിചാരത്തിന്നവകാശമില്ലാത്തവിധം 'സർവ്വം ബ്രഹ്മമാത്രം' എന്ന് അനുഭവമുള്ളതിനാൽ ആരിലും മത്സരമില്ലാത്തവനും, അന്നാദിലാഭത്തിലും, അലാഭത്തിലും സന്തോഷസന്താപങ്ങളില്ലാത്തവനുമായ യതീശ്വരൻ നിരന്തരനിദിധ്യാസനയിൽ ഇരിക്കുന്നവനാകയാൽ, അവന്റെ മുക്തിക്കു പ്രതിബന്ധമായി യാതൊന്നുമില്ല. ശരീരയാത്ര നടക്കുന്നുവെന്നു മാത്രം. കർമ്മബന്ധം അവന്നില്ല.

23. ഗതസംഗസ്യ മുക്തസ്യ
ജ്ഞാനാവസ്ഥിതചേതസഃ
യജ്ഞായാചരതഃ കർമ്മ
സമഗ്രം പ്രവിലീയതേ.

സംഗരഹിതനും മുക്തനും ജ്ഞാനാവസ്ഥിതചിത്തനും യജ്ഞാർത്ഥമായി, ലോകഹിതത്തിന്നായി കർമ്മം അനുഷ്ഠിക്കുന്നവനുമായ പുരുഷന്റെ സകലകർമ്മവും തൽഫലവും (ബ്രഹ്മത്തിൽ) വിലയിച്ചു പോകുന്നു.

ആത്മാവ് ബ്രഹ്മംതന്നെയാണെന്ന് അറിഞ്ഞതുകൊണ്ട് കർമ്മഫലത്തിൽ ആഗ്രഹമില്ലാതെ 'സർവ്വം ബ്രഹ്മം' എന്ന അറിവിന്നിളക്കമില്ലാത്ത മനസ്സോടുകൂടി ലോകഹിതത്തിന്നുവേണ്ടി മാത്രം പ്രവർത്തിക്കുന്ന ഏതൊരുവന്റെയും ഏതൊരുവിധമായ കർമ്മവും സമ്പൂർണ്ണമായി നശിക്കുന്നു. അവന്റെ കർമ്മം അവന്നു ജന്മകാരണമായി വരികയില്ല. നിരന്തരസമാധിയിൽ ഇരിക്കുന്നവന്നു മാത്രമേ മുക്തി ലഭിക്കുകയുള്ളൂ എന്നു വിചാരിക്കരുത്. ബ്രഹ്മംതന്നെ ആത്മാവ്. ആത്മാവായ ഞാൻ കർത്താവും ഭോക്താവുമല്ല എന്ന് അനുഭവമുള്ളവൻ ലോകഹിതത്തിന്നായി ചെയ്യുന്ന കർമ്മം ബന്ധകാരണമാകയില്ലെന്ന് ഉറപ്പിച്ച് പറഞ്ഞിരിക്കുന്നു.

24. ബ്രഹ്മാർപ്പണം ബ്രഹ്മ ഹവിർ
ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം
ബ്രഹ്മൈവ തേന ഗന്തവ്യം
ബ്രഹ്മകർമ്മസമാധിനാ.

അർപ്പണം ബ്രഹ്മമാണ്. ഹവിസ്സും ബ്രഹ്മം, ബ്രഹ്മാഗ്നിയിൽ ബ്രഹ്മത്താൽ ഹോമം ചെയ്യപ്പെടുന്നു. ഇപ്രകാരമുള്ള ബ്രഹ്മകർമ്മസമാധിദ്വാരാ കർമ്മത്തിൽ ബ്രഹ്മത്തെ ദർശിക്കുന്നതുകൊണ്ട് ബ്രഹ്മംതന്നെ പ്രാപ്യസ്ഥാനമായിത്തീരുന്നു.

ജ്ഞാനിയുടെ എല്ലാ കർമ്മവും നശിക്കുന്നുവെന്നു പറഞ്ഞതിന്റെ വിധത്തെ കാണിക്കുന്നു.

ശുക്തിയെ കാണുമ്പോൾ അതിന്റെ സ്വരൂപം അറിയാത്ത ഒരുവൻ അതു വെള്ളിയാണെന്നു വിചാരിക്കുന്നു. ശുക്തിയുടെ സ്വരൂപം അറിഞ്ഞവൻ അതു ശുക്തിയാണെന്നല്ലാതെ വെള്ളിയാണെന്നു വിചാരിക്കുകയില്ല. അതുപോലെ ഈ കാണപ്പെടുന്ന ചരാചരാത്മകമായ ലോകം വാസ്തവത്തിൽ ബ്രഹ്മം മാത്രമാകുന്നുവെന്ന് ബ്രഹ്മസ്വരൂപമറിഞ്ഞവൻ അറിയുന്നു. അഗ്നിഹോത്രാദികർമ്മങ്ങൾ എന്നുവേണ്ട, ഏതൊരു കർമ്മം ചെയ്യുമ്പോഴും സ്രുഗാദിസാധനങ്ങളും, ആജ്യാദി ദ്രവ്യങ്ങളും പ്രോക്ഷണത്തിന്നധിഷ്ഠാനമായ അഗ്നിയും കർമ്മം നടത്തുന്ന ആളും എല്ലാം ബ്രഹ്മംതന്നെ എന്നറിയുന്നു. പ്രത്യഗാത്മവും ബ്രഹ്മവും ഒന്നു തന്നെ എന്ന് സാക്ഷാൽക്കാരത്തോടുകൂടെ കർമ്മംചെയ്യുന്നവൻ സർവ്വസ്വരൂപത്തിന്നും അധിഷ്ഠാനമായ ബ്രഹ്മത്തെത്തന്നെ പ്രാപിക്കും.

25. ദൈവമേവാപരേ യജ്ഞം
യോഗിനഃ പര്യുപാസതേ
ബ്രഹ്മാഗ്നാവപരേ യജ്ഞം
യജ്ഞേനൈവോപജുഹ്വതി.

വേറെ ചില യോഗികൾ ദൈവമായ, ദേവതാസംബന്ധിയായ യജ്ഞത്തെ അനുഷ്ഠിക്കുന്നു. മറ്റു ചിലർ ബ്രഹ്മമാകുന്ന അഗ്നിയിൽ യജ്ഞത്താൽ (ആത്മാവിനാൽ) തന്നെ യജ്ഞത്തെ (ജീവാത്മാവിനെ) അർപ്പിക്കുന്നു.

ഇരുപത്തിനാലാം ശ്ലോകത്തിൽ സ്രുഗാദിസകലവും ബ്രഹ്മം തന്നെയാണെന്ന കാഴ്ചയാണ് യജ്ഞമായി വർണ്ണിച്ചത്. അതിനെത്തന്നെയാണ് ജ്ഞാനയജ്ഞം എന്ന് ഇനി പറയുവാൻപോകുന്നതും. ആ യജ്ഞമാണ് സാക്ഷാൽ മോക്ഷസാധനം എന്നുറപ്പിക്കാൻ വേണ്ടിയും അത്രയ്ക്കുള്ള യോഗ്യത സിദ്ധിച്ചിട്ടില്ലാത്ത മോക്ഷേച്ഛുക്കളായ ഗൃഹസ്ഥാശ്രമികൾക്ക് ചിത്തശുദ്ധിക്കു കാരണമായ യജ്ഞത്തെ പ്രതിപാദിക്കുന്നു. സർവ്വത്ര ബ്രഹ്മദർശനം സിദ്ധിച്ചിട്ടില്ലാത്ത ഇതരയോഗികൾ ഗൃഹസ്ഥാശ്രമികളായ മുമുക്ഷുക്കൾ ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ചു വേദത്തിൽ അനുശാസിക്കുന്ന യജ്ഞത്തെ നടത്തുന്നു. ആ കർമ്മത്താൽ അവർക്കു ചിത്തശുദ്ധിയും അതുവഴി ജ്ഞാനവും ലഭിക്കും. ഗൃഹസ്ഥന്മാർ 'ഞാൻ കർത്താവ് ഞാൻ ഫലഭോക്താവ്' എന്ന ഭാവമുള്ളവരായതുകൊണ്ട് സ്വർഗ്ഗാദിലോകപ്രാപ്തിയാണ് അവർക്കുണ്ടാകുന്ന ഫലം. ജ്ഞാനി ചെയ്യുന്ന യജ്ഞത്തെ മുമ്പേ പറഞ്ഞതിനെത്തന്നെ മറ്റൊരു പ്രകാരത്തിൽ ഇവിടേയും കാണിക്കുകയാണ്. സച്ചിദാനന്ദഘനമായ ബ്രഹ്മം തന്നെയാണ് ജ്ഞാനിയുടെ അഗ്നി. അവിദ്യനിമിത്തമുണ്ടായ ദേഹാത്മഭാവത്തെ നശിപ്പിക്കുന്നതിന്നു സാധാരണാഗ്നിക്കു സാധിക്കയില്ല. അതിന്നുള്ള ശക്തി ബ്രഹ്മത്തിന്നു മാത്രമേയുള്ളൂ. ബ്രഹ്മം തന്നെയാണ് ജ്ഞാനിയുടെ അഗ്നി. പാമരന്മാർ ഹോമിക്കുന്നതു വിഷയങ്ങൾക്കുവേണ്ടി ആജ്യാദികളെയാണ്. ജ്ഞാനിയാകട്ടെ, ഉപാധിസഹിതനായ ആത്മാവിനെ നിരുപാധികമായ ആത്മാവിൽ (ജീവാത്മാവിനെ പരമാത്മാവിൽ) ആണ് ഹോമിക്കുന്നത്. അവിദ്യോപാധിസഹിതനായ ജീവാത്മാവിനെ വിദ്യോപാധിസഹിതനായ ഈശ്വരനിൽ, നിരുപാധിക ബ്രഹ്മത്തിൽ ലയിപ്പിച്ചിട്ട് 'ബ്രഹ്മം മാത്രം സത്യം' എന്ന ദൃഢബോധസ്വരൂപനായി ഭവിക്കുന്നു എന്നു സാരം. സമുദ്രത്തിൽ തിരകൾ, നുരകൾ, ചുഴികൾ എന്ന രൂപഭേദങ്ങൾപോലെ ജീവൻ, ഈശ്വരൻ, ജഗത്ത് എന്ന വിഭേദങ്ങളെല്ലാം ബ്രഹ്മസ്വരൂപത്തിൽ ലയിക്കുന്നുവെന്ന് വ്യക്തമാക്കുന്നു.

26. ശ്രോത്രാദീനീന്ദ്രിയാണ്യന്യേ
സംയമാഗ്നിഷു ജുഹ്വതി
ശബ്ദാദീൻ വിഷയാനന്യ
ഇന്ദ്രിയാഗ്നിഷു ജുഹ്വതി.

വേറെ ചിലർ ശ്രോത്രം തുടങ്ങിയ ഇന്ദ്രിയങ്ങളെ സംയമരൂപമായ അഗ്നിയിൽ ഹോമിക്കുന്നു. വേറെ ചിലർ ശബ്ദാദികമായ വിഷയങ്ങളെ ഇന്ദ്രിയരൂപമായ അഗ്നിയിൽ ഹോമിക്കുന്നു.

24, 25 എന്ന ശ്ലോകങ്ങൾകൊണ്ട് ബ്രഹ്മജ്ഞാനികൾ ചെയ്യുന്ന യജ്ഞത്തെ വിവരിച്ചതിന്നുശേഷം ബ്രഹ്മജ്ഞാനികളല്ലാത്ത നൈഷ്ഠികബ്രഹ്മചാരികളും ഗൃഹസ്ഥാശ്രമികളുമായവർ മോക്ഷേച്ഛയോടുകൂടെ ചെയ്യുന്ന യജ്ഞാദികളെപ്പറ്റി പറയുന്നു. ബ്രഹ്മജ്ഞാനം സിദ്ധിച്ചിട്ടില്ലാത്ത നൈഷ്ഠികബ്രഹ്മചാരികളും, അതുപോലുള്ള മറ്റു ചിലരും, ശ്രോത്രാദികളും, വാഗാദികളുമായ ജ്ഞാനകർമ്മേന്ദ്രിയങ്ങളെ അതാതുവിഷയങ്ങളിൽനിന്നു പിൻവലിച്ച് ഇന്ദ്രിയഗോളങ്ങളിൽത്തന്നെ നിലയ്ക്കു നിർത്തുക എന്ന പരിശ്രമരൂപമായ അഗ്നികളിൽ ഹോമിക്കുന്നു. ഇന്ദ്രിയനിഗ്രഹരൂപമായ യജ്ഞത്തെ ആചരിക്കുന്നു എന്നു സാരം. ഇവരിൽനിന്നും വ്യത്യാസപ്പെട്ട സ്വധർമ്മ നിഷ്ഠന്മാരായ ഗൃഹസ്ഥാശ്രമികൾ മോക്ഷേച്ഛയോടുകൂടെ അവർക്കനുഭവിപ്പാൻ ശാസ്ത്രം അനുവദിച്ച ശബ്ദാദിവിഷയങ്ങളെ ശ്രോത്രാദികളാകുന്ന അഗ്നികളിൽ ഹോമിക്കുന്നു. വിഷയങ്ങളെ അനു

ഭവിക്കുന്നതിൽ ശാസ്ത്രനിയമത്തെ അനുസരിക്കുന്നുവെന്ന താണ് അവർ ചെയ്യുന്ന യജ്ഞം.

27. സർവ്വാണീന്ദ്രിയകർമ്മാണി
പ്രാണകർമ്മാണി ചാപരേ
ആത്മസംയമയോഗാഗ്നൗ
ജൂഹ്വതി ജ്ഞാനദീപിതേ.

എല്ലാ ഇന്ദ്രിയകർമ്മങ്ങളേയും പ്രാണകർമ്മങ്ങളേയും, മറ്റു ചിലർ ജ്ഞാനദീപിതമായ ആത്മസംയമമെന്ന യോഗാഗ്നിയിൽ ഹോമിക്കുന്നു.

ഈ പറയപ്പെട്ടവരിൽനിന്നും വ്യത്യാസപ്പെട്ട ചില യതികൾ, ധ്യാനനിഷ്ഠന്മാർ, ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ എല്ലാപ്രവൃത്തികളേയും, ശ്രവണം, ആദാനം മുതലായ എല്ലാ കർമ്മങ്ങളേയും, പ്രാണൻ അപാനൻ മുതലായ പത്തുവിധ വായുക്കളുടെ വ്യാപാരങ്ങളേയും, ഉച്ഛ്വാസം, നിശ്വാസം, നിമേഷം, ഉന്മേഷം മുതലായ എല്ലാ കർമ്മങ്ങളേയും, വിചാരജന്യമായ ജ്ഞാനത്തിൽ ഉജ്ജ്വലിപ്പിക്കപ്പെട്ട ആത്മാവിൽ അടക്കുക (ഇന്ദ്രിയസഹിതമായ മനസ്സിനെ ഉറപ്പിക്കുക) എന്ന അഗ്നിയിൽ ഹോമിക്കുന്നു. നിരന്തരമായ സമാധിസുഖത്തെ അനുഭവിക്കുന്നുവെന്നു ചുരുക്കം.

28. ദ്രവ്യയജ്ഞാസ്തപോയജ്ഞാ
യോഗയജ്ഞാസ്തഥാപരേ
സ്വാധ്യായജ്ഞാനയജ്ഞാശ്ച
യതയഃ സംശിതവ്രതാഃ

അപ്രകാരം ദ്രവ്യയജ്ഞന്മാരും, തപോയജ്ഞന്മാരും (തപസ്സിനെ യജ്ഞമായി അർപ്പിക്കുന്നവരും), യോഗയജ്ഞന്മാരും, സ്വാധ്യായജ്ഞാനയജ്ഞന്മാരുമായി ദൃഢവ്രതന്മാരായ മറ്റു യതികളുമുണ്ട്.

ഈ പറയുന്നവയും മോക്ഷാർത്ഥികൾക്കനുഷ്ഠിക്കാവുന്നതാണെന്നു കാണിച്ച് പലവിധ യജ്ഞങ്ങളെ പറയുന്നു. ചിലർ മോക്ഷത്തിന്നാഗ്രഹിച്ചുകൊണ്ട് യഥാശക്തി അവർക്കുള്ള ധനത്തെ സൽപാത്രത്തിൽ സമർപ്പിക്കുന്നു. 'ഇതുതന്നെ ഞങ്ങൾ ചെയ്യുന്ന ഈശ്വരാരാധന' എന്ന് അവർ നിശ്ചയിക്കുന്നു. മറ്റു ചിലർ ഏകാദശ്യാദി വ്രതാനുഷ്ഠാനങ്ങളേയും, വേറെ ചിലർ ആസനപ്രാണായാമാദി അംഗങ്ങളോടുകൂടെ ചിത്തത്തിൽ ഏകാഗ്രതയേയും, മറ്റുചിലർ അവരവർക്കുള്ള വേദവിഭാഗങ്ങളെ നിശ്ചിതസമയങ്ങളിലുള്ള പാരായണവും മറ്റും ചിലർ നിയമേന ജ്ഞാനശാസ്ത്രങ്ങളുടെ പഠനവും ചെയ്യുന്നു. ഇങ്ങനെ നിഷ്കർഷയോടുകൂടെ മോക്ഷത്തിന്നായി പരിശ്രമിക്കുന്ന പല പല വിഭാഗക്കാരും യജ്ഞം നടത്തുന്നവർ തന്നെയാണ്.

29. അപാനേ ജൂഹ്വതി പ്രാണം
പ്രാണേ/പാനം തഥാപരേ
പ്രാണാപാനഗതീ രുദ്ധ്വാ
പ്രാണായാമപരായണാഃ

അങ്ങനെ മറ്റു ചിലർ പ്രാണായാമപരായണന്മാരായി പ്രാണന്റേയും അപാനന്റേയും ഗതികളെ നിരോധിച്ചിട്ട് അപാനനിൽ (അപാനവായുവിൽ) പ്രാണനേയും പ്രാണനിൽ അപാനനേയും ഹോമിക്കുന്നു.

പ്രാണായാമവും, മുമുക്ഷുവിന്റെ പാപത്തിന്ന് ക്ഷയകാരണമാകയാൽ അതും ചെയ്യത്തക്കതാണെന്നു പറയുന്നു.മോക്ഷാർത്ഥികളായ ചിലർ അപാനവൃത്തിയിൽ പ്രാണവൃത്തിയെ ഹോമിക്കുന്നു. 'പൂരകം' എന്ന പ്രാണായാമം ചെയ്യുന്നു. മറ്റു ചിലർ പ്രാണവൃത്തിയിൽ അപാനനെ ഹോമിക്കുന്നു. 'രേചകം' എന്ന പ്രാണായാമം ചെയ്യുന്നു. വേറെ ചിലർ പ്രാണന്റെയും അപാനന്റെയും സഞ്ചാരത്തെ നിരോധിച്ചുകൊണ്ടുള്ള 'കുംഭകം' എന്ന പ്രാണായാമം അഭ്യസിക്കുന്നു.

30. അപരേ നിയതാഹാരാഃ
പ്രാണാൻ പ്രാണേഷു ജൂഹ്വതി
സർവേ/പ്യേതേ യജ്ഞവിദോ
യജ്ഞക്ഷപിതകല്മഷാഃ

31. യജ്ഞശിഷ്ടാമൃതഭുജോ
യാന്തി ബ്രഹ്മ സനാതനം
നായം ലോകോ/സ്ത്യയജ്ഞസ്യ
കുതോ/ന്യഃ കുരുസത്തമ!

വേറെ ചിലർ നിയമിതാഹാരന്മാരായി പ്രാണങ്ങളെ പ്രാണങ്ങളിൽ ഹോമിക്കുന്നു. ഇവരെല്ലാം യജ്ഞതത്ത്വം അറിയുന്നവരും യജ്ഞംകൊണ്ടു കല്മഷം അകറ്റിയവരുമാകുന്നു.

യജ്ഞശിഷ്ടമായ അമൃതം ഭുജിക്കുന്നവർ സനാതനമായ ബ്രഹ്മത്തെ പ്രാപിക്കുന്നു. ഹേ കുരുശ്രേഷ്ഠാ! യജ്ഞം അനുഷ്ഠിക്കാത്തവന് ഈ ലോകംതന്നെയില്ല. ഈ ലോകത്തിൽ സ്ഥാനമില്ല. പിന്നെയാണോ പരലോകം?

വേറെ ചിലർ അല്പാഹാരം, ക്ഷീരം മുതലായവ ശീലിച്ച് ഉള്ളിലെ പ്രാണാദിവായുക്കളെ സ്വാധീനപ്പെടുത്തുവാൻ ആന്തരവായുക്കളെ ഉള്ളിൽത്തന്നെ സഞ്ചരിക്കുന്ന അപാനാദിവായുവിഭാഗങ്ങളിൽ ഹോമിക്കുന്നു. വസ്തി, ധൗതി മുതലായ ക്രിയകൾകൊണ്ട് ശരീരത്തിലുള്ള കഫമലാദികളെ പരിഹരിക്കുവാൻ ദശവിധവായുക്കളെയും സ്വാധീനപ്പെടുത്തുവാൻ പരിശ്രമിക്കുന്നതും ഒരുതരം യജ്ഞം തന്നെയാകുന്നു. ദ്രവ്യയജ്ഞം എന്നു തുടങ്ങി ഇതുവരെ പറഞ്ഞിട്ടുള്ള ഏതെങ്കിലും യജ്ഞം അനുഷ്ഠിക്കുന്നവരെല്ലാം യജ്ഞം നടത്തുന്നവർ തന്നെയാണ്. ഈ അനുഷ്ഠാനം അവരുടെ പാപത്തെ, ജ്ഞാനവിരോധിയായ പൂർവ്വകർമ്മത്തെ നശിപ്പിക്കുന്നു. യജ്ഞംചെയ്തതിന്നുശേഷം അനുഭവിക്കുന്ന അന്നത്തെ അമൃതമെന്നു പറയുന്നു. അതിന്റെ ഭുക്തികൊണ്ട് മനസ്സിന്നും പുതിയ ശുദ്ധി ഉണ്ടാകുന്നു. ഇപ്രകാരം അവർ ക്രമത്തിൽ ജ്ഞാനത്തിന്നധികാരികളായിവരികയും നാശരഹിതമായ ബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നു. മുൻപറഞ്ഞ യാതൊരുവിധ യജ്ഞവും ചെയ്യാതെ മോക്ഷധർമ്മഗന്ധംപോലുമില്ലാതെ ജീവിക്കുന്നവന്ന് ഈ കാണപ്പെടുന്ന ലോകം മാനുഷശരീരംതന്നെയില്ല. അവൻ മനുഷ്യൻകൂടിയല്ല. വേഷം മാത്രം മനുഷ്യന്റെ. ഇനി ഈ വേഷവുംകൂടി അവന്നു കിട്ടുകയില്ല. മുക്തിയെ സമ്പാദിക്കുവാൻ യോഗ്യമായ മാനവജന്മം സിദ്ധിച്ചവൻ അതിനെ നിഷ്ഫലമാക്കിത്തീർത്തതുകൊണ്ട് ഇനി ആ ഉത്തമശരീരം അവന്നു ലഭിക്കുന്നതല്ല. പിന്നെയുണ്ടോ ദേവാദിശരീരങ്ങളെ പ്രാപിക്കുവാനവകാശം? അത്യുൽകൃഷ്ടകർമ്മങ്ങൾ ചെയ്യുന്നവർക്കല്ലേ ഉത്തമഗതി സിദ്ധിക്കുകയുള്ളൂ! അതുകൊണ്ട് എടോ അർജ്ജുനാ! ഈശ്വരാരാധനാരൂപമായ കർമ്മം നടത്താത്തവന്റെ മാനവശരീരം നിഷ്ഫലമാണെന്ന് നീ ധരിക്കുക.

32. ഏവം ബഹുവിധാ യജ്ഞാ
വിതതാ ബ്രഹ്മണോ മുഖേ
കർമ്മജാൻ വിദ്ധി താൻ സർവ്വാ—
നേവം ജ്ഞാത്വാ വിമോക്ഷ്യസേ.

ഇപ്രകാരം ബഹുവിധങ്ങളായ യജ്ഞങ്ങൾ ബ്രഹ്മത്തിന്റെ മുഖത്തിൽ (വേദത്തിൽ) നിന്നു വന്നിട്ടുണ്ട്. അവ കർമ്മങ്ങളാണെന്നറിയുക. അവയെല്ലാം നിനക്ക് ഇങ്ങനെ (ശരിക്ക്) മനസ്സിലാകുമ്പോൾ നീ മുക്തനായിത്തീരും.

ഇപ്രകാരം 'ദൈവമേവാപരേ യജ്ഞം' എന്നതുമുതൽ വിവരിക്കപ്പെട്ട പലവിധത്തിലുള്ള യജ്ഞങ്ങളും ഇപ്പോൾ ഞാൻ പുതുതായി കല്പിച്ചവയല്ല. വേദത്തിൽ മുമ്പേതന്നെ പറഞ്ഞിരിക്കുന്നു. യജ്ഞം നടത്തുന്നവർ സനാതനബ്രഹ്മത്തെ പ്രാപിക്കുമെന്നും പറഞ്ഞിട്ടുണ്ട്. ജ്ഞാനം സമ്പാദിപ്പാനുള്ള പ്രയാസം ആവശ്യമില്ലല്ലോ എന്നു ശങ്കിക്കരുത്. എന്തുകൊണ്ടെന്നാൽ ഈ ബഹുവിധയജ്ഞങ്ങളും, കർമ്മങ്ങളിൽനിന്നും കാരകങ്ങ

ളിൽനിന്നും ഉണ്ടാകുന്നവയാണ്. അതുകൊണ്ട് നിത്യമായ മോക്ഷത്തെ നല്കുവാൻ അവ സമർത്ഥങ്ങളല്ല എന്നു നീ അറിയണം. നിത്യഫലപ്രദമായ ജ്ഞാനത്തെ പ്രാപിച്ചാൽ മാത്രമേ നീ സംസാരത്തിൽനിന്ന് മുക്തനായി ഭവിക്കുകയുള്ളൂ.

33. ശ്രേയാൻ ദ്രവ്യമയാദ്‌യജ്ഞാദ്

ജ്ഞാനയജ്ഞഃ പരന്തപ!

സർവ്വം കർമ്മാഖിലം പാർത്ഥ!

ജ്ഞാനേ പരിസമാപ്യതേ.

ഹേ പരന്തപാ! ദ്രവ്യമായ യജ്ഞത്തേക്കാൾ ജ്ഞാനയജ്ഞമാണ് ശ്രേഷ്ഠം. ഹേ പാർത്ഥാ! എല്ലാ കർമ്മവും സമ്പൂർണ്ണഭാവത്തിൽ, ജ്ഞാനത്തിൽത്തന്നെയാണ് പര്യവസാനിക്കുന്നത്.

'ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ' എന്ന ശ്ലോകത്തിൽ മുമ്പേ പറഞ്ഞ ജ്ഞാനയജ്ഞം സാധനങ്ങൾകൊണ്ടു സാധിക്കുന്ന യജ്ഞത്തേക്കാൾ അതിശ്രേഷ്ഠമാകുന്നു. ജ്ഞാനത്തിൽ ശ്രൗതസ്മാർത്തങ്ങളായ സർവ്വകർമ്മാനുഷ്ഠാനങ്ങളും നിശ്ശേഷം അവസാനിക്കുന്നു. അല്ലെങ്കിൽ ജ്ഞാനം സിദ്ധിച്ചുകഴിഞ്ഞാൽ അതിനുമുമ്പുണ്ടായ ജന്മങ്ങളിൽ ചെയ്തിട്ടുള്ള സഞ്ചിതം എന്നും ആഗാമി എന്നും പറയുന്ന സകലകർമ്മങ്ങളും ജ്ഞാനാനന്തരം ചെയ്യുന്ന എല്ലാ കർമ്മങ്ങളും സമൂലം നശിക്കുന്നു എന്നും വിചാരിക്കുന്നതിന്നു വിരോധമില്ല. അതുകൊണ്ട് മോക്ഷാർത്ഥിയായ നീ ജ്ഞാനം സിദ്ധിക്കുവാൻ അധികാരിയായി വരേണ്ടതാകുന്നു.

34. തദ്വിദ്ധി പ്രണിപാതേന

പരിപ്രശ്നേന സേവയാ

ഉപദേക്ഷ്യന്തി തേ ജ്ഞാനം

ജ്ഞാനിനസ്തത്ത്വദർശിനഃ.

ആ ജ്ഞാനത്തെ തത്ത്വദർശികളായ ജ്ഞാനികളുടെ മുമ്പിൽ ദണ്ഡനമസ്കാരംകൊണ്ടും, ചോദ്യങ്ങൾകൊണ്ടും, സേവനം അനുഷ്ഠിച്ചും ഗ്രഹിക്കുക, നിനക്ക് അവർ ജ്ഞാനം ഉപദേശിച്ചുതരും.

മോക്ഷകാരണമായ ആ ജ്ഞാനം എനിക്കെങ്ങനെ സിദ്ധിക്കും എന്ന് ആകാംക്ഷയുള്ള അർജ്ജുനനോട് ഭഗവാൻ പറയുന്നു. ആ ജ്ഞാനം നീ ഗുരുവിൽനിന്ന് അറിഞ്ഞുകൊള്ളുക. അത്ര രഹസ്യമായ ജ്ഞാനത്തെ അവർ എനിക്ക് ഉപദേശിക്കുവാൻ ഞാനെങ്ങനെ പ്രവർത്തിക്കണം? അതിനു ഭഗവാൻ സമാധാനം പറയുന്നു. ഗുരുക്കന്മാരെ പ്രസാദിപ്പിക്കുവാൻ സാഷ്ടാംഗനമസ്കാരം, കാലോചിതം അവരെ ശുശ്രൂഷിക്കൽ, സമയം നോക്കി സമീപത്തു ചെന്ന് ആത്മസ്വരൂപത്തെക്കുറിച്ച് വിനയപൂർവ്വം ചോദ്യംചെയ്യുക, ഈവക വ്യാപാരങ്ങളിൽനിന്ന് നീ ജ്ഞാനോപദേശത്തിന്നർഹനാണെന്ന് അവർ നിശ്ചയിച്ചാൽ ശാസ്ത്രം നന്നായറിയുന്നവരും ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ചവരുമായ അവർ പ്രസന്നചിത്തരായി നിനക്കു ജ്ഞാനം ഉപദേശിച്ചുതരും. ഗുരുവിന്ന് ശാസ്ത്രജ്ഞാനവും വസ്തുസാക്ഷാൽക്കാരവും ഉണ്ടായിരിക്കണം. എന്നാൽ മാത്രമേ ഉപദേശിപ്പാനും അർഹനാവുകയുള്ളൂ. ശിഷ്യന്ന് വിനയാദിസൽഗുണങ്ങളും, ജ്ഞാനതൃഷ്ണയും ഉണ്ടെന്നറിയാതെ അവർ ഉപദേശിക്കുകയില്ല. ഗുരുക്കന്മാർ എന്നു പറഞ്ഞത് വളരെ ഗുരുക്കന്മാരെ ആശ്രയിക്കേണമെന്നുദ്ദേശിച്ചല്ല. അപ്രകാരമുള്ളവരിൽവെച്ച് ഒരു മഹാനെ ഗുരുവായി സ്വീകരിക്കണം എന്ന് അറിയിക്കുകയാണ്.

35. യത്ജ്ഞാത്വാ ന പുനർമോഹ

മേവം യാസ്യസി പാണ്ഡവ!

യേന ഭൂതാന്യശേഷേണ

ദ്രക്ഷ്യസ്യാത്മന്യഥോ മയി.

ഹേ പാണ്ഡവാ! ഇതു നീ അറിഞ്ഞാൽ വീണ്ടും ഇപ്രകാരം മോഹം നീ പ്രാപിക്കുകയില്ല. ഇതുമൂലം ഭൂതങ്ങളെല്ലാം ആത്മാവിലും (നിന്നിൽത്തന്നെയും) പിന്നെ എന്നിലും (ഭഗവാനിലും) നീ ദർശിക്കും.

അങ്ങനെയുള്ള ഒരു സൽഗുരുവിന്റെ ഉപദേശത്തിൽനിന്നു ലഭിക്കുന്ന ജ്ഞാനത്തിന്റെ ഫലം എന്തെന്നു പറയുന്നു. സൽഗുരുവിൽനിന്നു സിദ്ധിച്ച ജ്ഞാനത്തെ യഥാർത്ഥമായി നീ അറിഞ്ഞു കഴിഞ്ഞാൽ പിന്നെ 'ഇവർ എന്റെ ചാർച്ചക്കാരും മക്കളും സഹോദരന്മാരുമാണ്. ഞാനിവരെ എങ്ങനെ വധിക്കേണ്ടൂ!' എന്നുള്ള തെറ്റായ ബോധം നിനക്കുണ്ടാവുകയില്ല. എന്തുകൊണ്ടെന്നാൽ, ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സർവ്വഭൂതങ്ങളും നിന്നിൽത്തന്നെയിരിക്കുന്നുവെന്ന ബോധം നിനക്ക് അനുഭവപ്പെടും. നീയോ എന്നിലുമിരിക്കുന്നു എന്നും ഉടൻതന്നെ അറിയും. ചരാചരാത്മകമായി കാണപ്പെടുന്ന ലോകം ഏകമായ ആത്മാവുതന്നെയാണ്. ആത്മാവിൽനിന്നു വേറെയായിട്ടു യാതൊന്നുമില്ല. ആ ആത്മാവു തന്നെ നീ. ആ നീതന്നെ ഞാൻ സർവ്വാധിഷ്ഠാനബ്രഹ്മമായ ഞാനും, ജീവരൂപേണ തിളങ്ങുന്ന നീയും ഈ ലോകവും ഭിന്നമല്ലെന്ന ബോധം അനുഭവപ്പെടുമ്പോൾ കർത്തൃകർമ്മക്രിയാകാരകഭേദബുദ്ധിക്കവകാശമില്ലാതെയാകയാൽ മിത്ഥ്യാജ്ഞാനം സത്യജ്ഞാനം കൊണ്ട് നശിക്കുമെന്നു ചുരുക്കും.

36. അപി ചേദസി പാപേഭ്യഃ

സർവേഭ്യഃ പാപകൃത്തമഃ

സർവ്വം ജ്ഞാനപ്ലവേനൈവ

വൃജിനം സന്തരിഷ്യസി.

നീ പാപികളിൽവെച്ച് ഏറ്റവും വലിയ മഹാപാപിയായിരുന്നാൽത്തന്നേയും ജ്ഞാനമാകുന്ന തോണികൊണ്ട് എല്ലാ പാപത്തേയും നിനക്കു തരണംചെയ്യാറാകും.

ഇങ്ങനെയുള്ള ജ്ഞാനം ലഭിച്ചാൽപ്പോലും ഭീഷ്മദ്രോണാദിഗുരുഭൂതന്മാരേയും, സ്വജനങ്ങളേയും, വധിക്കുന്നതുകൊണ്ട് സംഭവിക്കാവുന്ന പാപത്തിൽനിന്നു താൻ മുക്തനായില്ല എന്നു ശങ്കിക്കുന്ന അർജ്ജുനനോടു ഭഗവാൻ വീണ്ടും പറയുന്നു: എടോ അർജ്ജുനാ! മഹാപാതകം, ഉപപാതവും, തത്തുല്യങ്ങളായ സങ്കരീകരണം, മലിനീകരണം മുതലായി അനേകംമാതിരി പാപങ്ങളുണ്ട്. അവയോരോന്നും ചെയ്യുന്നവർ പാപികളാണ്. അവയെല്ലാം നീ ഒരുവൻതന്നെ ചെയ്യുന്നുവെങ്കിൽ എല്ലാ പാപികളിൽവെച്ചും നീ മഹാപാപിയായിവന്നാൽക്കൂടെ ജ്ഞാനമാകുന്ന കപ്പലിന്റെ സഹായത്താൽ (ആ കപ്പൽ നിനക്കു കിട്ടിയാൽ) അത്തരം എല്ലാ പാപക്കടലിൽനിന്നും നിനക്കു മോചനം സിദ്ധിക്കും. ദേഹേന്ദ്രിയാദികൾ ചെയ്യുന്ന യാതൊരു കർമ്മത്തോടും ബന്ധപ്പെടാതെ അസംഗനും നിർവ്വികാരനുമാണ് ആത്മാവെന്ന ജ്ഞാനം അനുഭവപ്പെട്ടാൽ അതിന്നു മുമ്പും പിമ്പും ചെയ്തതും ചെയ്യുന്നതുമായ ഒരുവിധകർമ്മവും ആത്മാവിനെ ബന്ധിക്കുകയില്ല.

37. യഥൈധാംസി സമിദ്ധോ//ഗ്നിർ

ഭസ്മസാത്കുരുതേ//ർജ്ജുന!

ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി

ഭസ്മസാത്കുരുതേ തഥാ

അർജ്ജുനാ! കത്തിയെരിയുന്ന അഗ്നി വിറകുകളെ എങ്ങനെ ഭസ്മമാക്കുമോ, അങ്ങനെ ജ്ഞാനാഗ്നി സർവ്വകർമ്മങ്ങളേയും ഭസ്മമാക്കിത്തീർക്കുന്നു.

കടൽ കടക്കാവുന്ന കപ്പൽകൊണ്ട് ഒരു നദി കടക്കുന്നതിന്ന് സാധിക്കുമോ എന്ന ശങ്കപോലെയാണ് മഹാപാതകാദി സകല പാപങ്ങളേയും നശിപ്പിക്കുവാൻ സമർത്ഥമായ ആത്മജ്ഞാനം കൊണ്ട് ഭീഷ്മദ്രോണാദിവധജന്യമായ പാപം നശിക്കുമോ എന്നുള്ള ശങ്കയെന്നും, സമുദ്രം കടക്കുന്നതിന്നു വേണ്ടി വരുന്ന കാലദൈർഘ്യമോ കഷ്ടപ്പാടോ ജ്ഞാനാഗ്നിക്കു പാപം ശമിപ്പിക്കുന്നതിന്ന് ആവശ്യമില്ല എന്നും വ്യക്തമാക്കുന്നു. എടോ അർജ്ജുനാ! ഉജ്ജ്വലിക്കുന്ന അഗ്നി വിറകിൻകൊള്ളിയെയെന്നപോലെ ആത്മജ്ഞാനം സർവ്വകർമ്മങ്ങളേയും ഭസ്മമാക്കുന്നു. കഴിഞ്ഞ അനേകം ജന്മങ്ങളിൽ ചെയ്തിരുന്നവയും ജ്ഞാനാനന്തരം ചെയ്യുന്നവയുമായ എല്ലാ പുണ്യപാപകർമ്മങ്ങളും നശി

ക്കും. ഈ ദേഹാരംഭത്തിന്നു കാരണമായ കർമ്മം ഫലാനുഭവം കൊണ്ട് നശിക്കും എന്നു ധരിക്കണം. അല്ലെങ്കിൽ 'കർമ്മാണി' എന്ന ബഹുവചനംകൊണ്ട് ആഗാമി, സഞ്ചിതം, പ്രാരബ്ധം, എന്ന മൂന്നുവിധം കർമ്മങ്ങളേയും ജ്ഞാനാഗ്നി ഭസ്മമാക്കും എന്നു വന്നുകൂടയോ? എന്ന ശങ്ക ഉണ്ടാവാനിടയുണ്ട്. പുണ്യ പാപരൂപമായ കർമ്മങ്ങൾ ഫലം കൊടുപ്പാൻ ഒരുങ്ങിക്കഴിഞ്ഞ തുകൊണ്ടു സിദ്ധിച്ച ദേഹം (ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവ) കർമ്മങ്ങൾ ചെയ്യും. എന്നാൽ അവ പുനർജ്ജന്മത്തിന്നു കാരണങ്ങളാകയില്ല. ദേഹേന്ദ്രിയാദികളിൽ വ്യാപിച്ചിരിക്കുന്ന സുഖ ദുഃഖാദ്യവസ്ഥാഭേദങ്ങളോ വ്യാധിമുതലായ പീഡകളോ ആത്മാവിനെ ബാധിക്കുകയില്ല എന്ന ദൃഢമായ ബോധം ഉള്ളതുകൊണ്ട് പ്രാരബ്ധകർമ്മവും ജ്ഞാനിക്കു ബാധകമല്ല. സുഖദുഃഖാദ്യവസ്ഥാഭേദങ്ങളെ അനുസരിച്ചുള്ള പ്രതീതി ജ്ഞാനിക്ക് ഉണ്ടാവുകയില്ലെന്നു പറഞ്ഞുകൂടാ. താദാത്മ്യഭാവനയില്ലെന്നു വരുന്നതുതന്നെയാണു ജ്ഞാനഫലം.

38. ന ഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ
തത് സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി.

ജ്ഞാനത്തിന്നു തുല്യം പവിത്രമായി ഒന്നുംതന്നെ ഇവിടെയില്ല. അതു യോഗസംസിദ്ധന്നു തനിയേതന്നെ ആത്മാവിൽ കാലക്രമേണ വിളങ്ങുന്നതാണ്. അനവധി ജന്മങ്ങളിൽ ചെയ്തിട്ടുള്ള പുണ്യപാപകർമ്മങ്ങളെ ഭസ്മമാക്കുവാൻപോകുന്ന ശക്തിയുള്ള ജ്ഞാനത്തിന്നു തുല്യമായ ശുദ്ധീകരണശക്തിയുള്ള മറ്റൊരു വസ്തുവും ഈ ലോകത്തിലില്ല. വളരെക്കാലം നിരന്തരമായ സമാധ്യാനുഷ്ഠാനത്താൽ ബാഹ്യവാസനകൾ നിശ്ശേഷം നശിക്കുമ്പോൾ അന്തഃകരണപരിശുദ്ധിനിമിത്തം സർവ്വലോകവും ഞാനും ഒരേയൊരു വസ്തുതന്നെയാണെന്ന ബ്രഹ്മമയിയായ വൃത്തി ബുദ്ധിയിൽ താനെതന്നെ ഉദിക്കുന്ന ഫലസ്വരൂപമാകയാൽ ആ ജ്ഞാനമാകട്ടെ ബ്രഹ്മംതന്നെ ആകുന്നു.

39. ശ്രദ്ധാവാംല്ലഭതേ ജ്ഞാനം
തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാംശാന്തി-
മചിരേണാധിഗച്ഛതി.

ശ്രദ്ധാവാനും, തദേകജ്ഞാനൈകനിഷ്ഠനും, ജിതേന്ദ്രിയനുമായവനാണ് ജ്ഞാനം ലഭിക്കുക. ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ അചിരേണ പരമശാന്തിയെ പ്രാപിക്കുവാനും കഴിയും.

ജ്ഞാനം സിദ്ധിക്കുവാനുള്ള അന്തരംഗസാധനങ്ങളേതെല്ലാമെന്നു പറയുന്നു. ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണെന്നു ശ്രുതിയും, ഗുരുവും ചെയ്യുന്ന ഉപദേശം സത്യമാണെന്ന ദൃഢമായ വിശ്വാസമാകുന്ന ശ്രദ്ധ ഉണ്ടായിരിക്കണം. അതുമാത്രം പോരാ. ഇന്ദ്രിയങ്ങളെ ശബ്ദാദി വിഷയങ്ങളിൽനിന്നു പിൻവലിച്ച് അതാതു ഗോളങ്ങളിൽത്തന്നെ നിർത്തുകയെന്ന ഇന്ദ്രീയനിഗ്രഹവും ഉണ്ടായിരിക്കണം. അതും പോരാ, ബ്രഹ്മാകാരവൃത്തിയെ ചലിപ്പിക്കാതെ ആ ജ്ഞാനസമ്പാദനത്തിൽത്തന്നെ യത്നിക്കുന്നവനും ആയിരിക്കണം. ഈ മൂന്നു ഗുണങ്ങളും തികഞ്ഞവന്ന് ജ്ഞാനം ലഭിക്കും. ജ്ഞാനം ലഭിച്ചാൽ ഒട്ടും കാലതാമസംകൂടാതെതന്നെ നിരതിശയസുഖസ്വരൂപമായ പരമശാന്തി ബ്രഹ്മാത്മഭാവത്തോടുകൂടിയ സ്ഥിതി (ജീവൻമുക്താവസ്ഥ) സിദ്ധിക്കും. മോക്ഷം ആഗ്രഹിക്കുന്ന ഏതൊരുവനും ശാസ്ത്രത്തിലും സൽഗുരുവാക്യത്തിലും ഉറച്ച വിശ്വാസവും, ഇന്ദ്രിയനിഗ്രഹവും, നിരന്തരസമാധ്യനുഷ്ഠാനവും ഉള്ളവനായിരിക്കണം.

40. അജ്ഞശ്ചാശ്രദ്ദധാനശ്ച
സംശയാത്മാ വിനശ്യതി
നായം ലോകോഽസ്തി ന പരോ
ന സുഖം സംശയാത്മനഃ

അജ്ഞനും ശ്രദ്ധാഹീനനും സംശയാത്മാവും നാശമടയുകയേയുള്ളു. എപ്പോഴും സംശയിച്ചുകൊണ്ടിരിക്കുന്ന സംശയാത്മാവിന് ഈ ലോകമില്ല, പരലോകമില്ല, സുഖവുമില്ല.

മോക്ഷത്തിന്ന് തടസ്സമുണ്ടാക്കുന്ന ദോഷങ്ങളെന്തൊക്കെയാണെന്നു പറയുന്നു. അവയെ നിരാകരിപ്പാൻ വളരെ മനസ്സിരുത്തണമെന്ന് ഉപദേശിക്കുന്നു. മോക്ഷത്തിന്നുവേണ്ടി സർവ്വകർമ്മസന്ന്യാസം, സൽഗുരുസേവ, മഹാവാക്യശ്രവണം എന്നിവ അത്യാവശ്യമാണെന്നറിയാത്തവനെയാണ് ഇവിടെ (മോക്ഷശാസ്ത്രത്തിൽ) അറിവില്ലാത്തവൻ എന്നു പറയുന്നത്. സന്ന്യാസത്തിലും ഗുരുവിലും മോക്ഷശാസ്ത്രത്തിലും വിശ്വാസമില്ലാത്തവനെ 'ശ്രദ്ധാശൂന്യൻ' എന്നു പറയുന്നു. കർമ്മംകൊണ്ടോ, അതോ സന്ന്യാസംകൊണ്ടോ മോക്ഷം? എന്നു സംശയിക്കുന്നവനെ 'സംശയാത്മാവ്' എന്നു പറയുന്നു. അജ്ഞൻ, അശ്രദ്ധാനൻ, സംശയാത്മാവ് എന്നീ മൂന്നുതരക്കാരും ജ്ഞാനഫലത്തെ അനുഭവിക്കാതെ മനുഷ്യജന്മത്തെ വ്യർത്ഥമാക്കുന്നവരാകുന്നു. ഇവരിൽ സംശയാത്മാവാണ് അധികം മോശക്കാരൻ. എന്തുകൊണ്ടെന്നാൽ അവന്നു മുക്തിയില്ലെന്നു മാത്രമല്ല, മനുഷ്യലോകവും സ്വർഗ്ഗലോകവും ഭക്ഷണസുഖവുംകൂടെ ഉണ്ടാവുകയില്ല. എല്ലാറ്റിലും സംശയമുള്ളവൻ ആഹാരാദി പദാർത്ഥങ്ങളിലും സംശയിക്കുമല്ലോ. വിശ്വാസമില്ലാതെ കർമ്മം ചെയ്താലും ഫലം സിദ്ധിക്കയില്ല. അതുകൊണ്ടു മേൽക്കാണിച്ച മൂന്നു ദോഷങ്ങളേയും വിശേഷിച്ചു തൊട്ടതിലെല്ലാം സംശയം എന്ന മഹാദോഷത്തേയും നീക്കംചെയ്വാൻ മുമുക്ഷുക്കൾ നല്ലവണ്ണം മനസ്സിരുത്തേണ്ടതാണ്.

41. യോഗസംന്യസ്തകർമ്മാണം
ജ്ഞാനസംഛിന്നസംശയം
ആത്മവന്തം ന കർമ്മാണി
നിബധ്നന്തി ധനഞ്ജയ!

ഹേ ധനഞ്ജയാ, യോഗദ്വാരാ കർമ്മങ്ങളെ ഭഗവാനിൽ സമർപ്പിച്ചവനും ജ്ഞാനംകൊണ്ട് സംശയങ്ങളെ ഛേദിച്ചവനും, ആത്മനിഷ്ഠനുമായ പുരുഷനെ കർമ്മങ്ങൾ ഒരുവിധത്തിലും ബന്ധിക്കുന്നില്ല.

സർവ്വ അനർത്ഥത്തിന്നും കാരണമായ സംശയത്തെ എങ്ങനെ നശിപ്പിക്കാം എന്ന ആകാംക്ഷയ്ക്കു സമാധാനം പറഞ്ഞ് കർമ്മബന്ധത്തിൽനിന്നുള്ള നിവൃത്തിയെ സാധിക്കുന്നു.

നിരന്തരമായ സമാധികൊണ്ടു ലഭിക്കുന്ന അഖണ്ഡൈകരസാനുഭവരൂപമായ ജ്ഞാനത്താൽ ജ്ഞാനംകൊണ്ടോ, കർമ്മംകൊണ്ടോ മോക്ഷം? ജ്ഞാനംതന്നെ പരോക്ഷമോ, അപരോക്ഷമോ? ഇപ്രകാരമുള്ള സംശയങ്ങളെയെല്ലാം മൂലത്തോടുകൂടെ ഛേദിച്ചുകളഞ്ഞും, 'താനും ജഗത്തും എല്ലാം ഏകമായ ബ്രഹ്മം തന്നെ' യെന്നുള്ള ബോധത്താൽ എല്ലാ കർമ്മങ്ങളേയും പരിത്യജിച്ചും ഇരിക്കുന്ന ബ്രഹ്മജ്ഞാനിയെ ബന്ധിക്കുവാൻ, സ്വപ്നമെന്നപോലെ പ്രതിഭാസിക്കുന്ന ദേഹചേഷ്ടകൾ (ശരീരത്തിന്റെ സ്ഥിതിക്കുമാത്രം ഉപകരിക്കുന്ന ഭക്ഷ്യപേയസ്വീകാരാദിവ്യാപാരങ്ങൾ) അവന്റെ ജ്ഞാനാഗ്നിയിൽ ദഹിച്ചുപോയിരിക്കയാൽ പുനർജ്ജന്മാദികൾക്കോ, സുഖദുഃഖാദികൾക്കോ, ബന്ധിക്കുവാൻ കഴികയില്ല.

42. തസ്മാദജ്ഞാനസംഭൂതം
ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ
ഛിത്ത്വൈനം സംശയം യോഗ—
മാതിഷ്ഠോത്തിഷ്ഠ ഭാരത!

ഹേ ഭാരതാ! അതുകൊണ്ട് അജ്ഞാനത്തിൽനിന്ന് ജനിച്ചതും, ഹൃദയസ്ഥിതവുമായ നിന്റെ ഈ സംശയത്തെ ജ്ഞാനഖഡ്ഗംകൊണ്ട് ഛേദിച്ചിട്ടു കർമ്മയോഗത്തെ ആശ്രയിക്കുക, എഴുന്നേല്ക്കുക.

സംശയാലു കർമ്മജ്ഞാനയോഗങ്ങളിൽ ഒന്നുംതന്നെ ആചരിക്കുവാൻ യോഗ്യനല്ല. ആത്മാവിന്റെ യഥാർത്ഥമായ നില അറിയാഞ്ഞതുകൊണ്ട് ഉണ്ടായതും, ചിത്തസ്ഥിതവുമായ നിന്റെ സംശയത്തെ ആത്മസാക്ഷാൽക്കാരമാകുന്ന വാൾകൊണ്ടു മുറിച്ചുകളഞ്ഞ്, 'ബ്രഹ്മംതന്നെ ഞാൻ' എന്ന ഉറപ്പോടുകൂടെ ദേഹേന്ദ്രിയാദികളിൽ ഉള്ള ആത്മഭാവനയിൽനിന്നും ഉയർന്നിട്ട് എടോ അർജ്ജുനാ! നീ കർമ്മയോഗത്തെ ആചരിച്ചാലും.

(ജ്ഞാനയോഗമെന്ന നാലാം അദ്ധ്യായം കഴിഞ്ഞു)

## അദ്ധ്യായം 5

**29. കർമ്മസംന്യാസയോഗം –** ജ്ഞാനം, കർമ്മം എന്നിവയിൽ ഏതാണു കൂടുതൽ ശ്രേഷ്ഠമെന്ന് അർജ്ജുനൻ ചോദി ച്ചു. സാങ്ഖ്യന്മാരായ സംന്യാസികൾക്ക് ജ്ഞാനയോഗവും, കർമ്മാനുഷ്ഠാനതത്പരന്മാരായ യോഗികൾക്ക് കർമ്മയോഗവുമാണു യോജിച്ചതെന്ന് ഭഗവാൻ മറുപടി പറഞ്ഞു. ജ്ഞാനസഹിത സംന്യാസം മോക്ഷസാധനമാണെന്നും കർമ്മയോഗത്തിനു പരമ്പരയാ മോക്ഷസാധനത്വമുണ്ടെന്നും ഭഗവാൻ വ്യക്തമാക്കി. അതിന്നുശേഷം ജ്ഞാനരഹിതന്ന് കർമ്മസംന്യാസകർമ്മയോഗങ്ങളിൽ ഏതാണ് കൂടുതൽ ശ്രേഷ്ഠമെന്ന് അറിയുവാൻ അർജ്ജുനന്ന് ആശ ഉണ്ടായി. അദ്ദേഹം ഇങ്ങനെ ചോദിച്ചു:

"ഭഗവാനേ! അവിടുന്നു ശാസ്ത്രീയമായി അനുഷ്ഠിക്കേണ്ട കർമ്മപരിത്യാഗമാകുന്ന കർമ്മസംന്യാസത്തേയും പിന്നെ അവയുടെ അനുഷ്ഠാനമായ കർമ്മയോഗത്തേയും പ്രശംസിക്കുന്നു. അതുകൊണ്ട് ഈ കർമ്മസംന്യാസമോ അതോ കർമ്മയോഗമോ ഏതാണ് ശ്രേയസ്കരം. എന്റെ മനസ്സിൽ ശങ്കയുണ്ടായിരിക്കുന്നു. പരസ്പരവിരുദ്ധങ്ങളാകയാൽ രണ്ടുംകൂടി ഒരാൾക്ക് ഒരേ കാലത്തു കൈക്കൊള്ളുക അസാദ്ധ്യമല്ലേ? കൂടുതൽ ശ്രേയസ്കരമായിട്ടുള്ളതാണല്ലോ അനുഷ്ഠിക്കപ്പെടേണ്ടത്. അതിനാൽ കർമ്മസംന്യാസകർമ്മയോഗങ്ങളിൽ ഏതിനെ കൈക്കൊണ്ടാലാണ് എനിക്ക് ശ്രേയഃപ്രാപ്തി ഉണ്ടാവുകയെന്ന് അങ്ങു സംശയാതീതമായി ഉപദേശിച്ചുതന്നാലും!

അർജ്ജുനന്റെ സംശയംതീർക്കുന്നതിന്നായി ഭഗവാൻ തന്റെ അഭിപ്രായം ഇപ്രകാരം വ്യക്തമാക്കി.

എടോ അർജ്ജുനാ, കർമ്മസംന്യാസവും കർമ്മയോഗവും ജ്ഞാനോല്പത്തിക്കു കാരണങ്ങളാണെന്ന നിലയിൽ മോക്ഷസാധകങ്ങൾ തന്നെയാണ്. രണ്ടും മോക്ഷസാധകങ്ങളാണെങ്കിലും കർമ്മസംന്യാസത്തേക്കാൾ കർമ്മയോഗത്തിനു വിശേഷം ഉണ്ട്. ദുഃഖത്തേയും ദുഃഖസാധനത്തേയും ദ്വേഷിക്കാതേയും സുഖത്തേയും സുഖസാധനത്തേയും ആഗ്രഹിക്കാതേയും സുഖദുഃഖദ്വന്ദ്വഭാവങ്ങൾക്ക് അതീതനായി നില്ക്കുന്ന കർമ്മയോഗി നിത്യസംന്യാസിതന്നെയാണ്. അവർ പ്രയാസംകൂടാതെ കർമ്മബന്ധത്തിൽനിന്നും വിമുക്തരാവുകയും ചെയ്യും.

കർമ്മസംന്യാസവും കർമ്മയോഗവും വേറെവേറെ ഭിന്നപുരുഷന്മാരാൽ അനുഷ്ഠിക്കപ്പെടേണ്ടവയും അവ പരസ്പരം വിരുദ്ധങ്ങളുമായിരിക്കുന്നതുകൊണ്ട് അവയുടെ ഫലങ്ങളും പരസ്പരവിരുദ്ധങ്ങളാകാനാണ് ഇടയുള്ളത്. ആ നിലയ്ക്ക് അവ രണ്ടും എങ്ങനെ ഒരുപോലെ മോക്ഷസാധകങ്ങളാകും എന്ന ഒരു ചോദ്യത്തിനിടയുണ്ട്. അതിന്നു സമാധാനമായി ഭഗവാൻ ഇപ്രകാരം തുടർന്നു.

സാങ്ഖ്യവും യോഗവും ഭിന്നഫലങ്ങളാണെന്നു വിവരമില്ലാത്തവർ മാത്രമേ പറയുകയുള്ളു. എന്നാൽ ജ്ഞാനികളായ പണ്ഡിതന്മാർ അവയ്ക്കു രണ്ടിനും പരസ്പരവിരുദ്ധമല്ലാത്ത ഒരേ ഒരു ഫലം തന്നെയാണ് ഉള്ളതെന്നു വിശ്വസിക്കുന്നു. എന്തുകൊണ്ടെന്നാൽ സാങ്ഖ്യം, യോഗം എന്നിവയിൽ ഒന്നിനെ നല്ലപോലെ അനുഷ്ഠിക്കുന്നവന്ന് രണ്ടിന്റേയും ഫലം സിദ്ധിക്കുന്നു. ആ ഫലം മോക്ഷംതന്നെയാണ്. അതുകൊണ്ട് അവയ്ക്ക് തമ്മിൽ ഫലത്തിൽ വൈരുദ്ധ്യം ഇല്ല. സംന്യാസയോഗത്തേയും കർമ്മയോഗത്തേയും പറ്റി പ്രസ്താവിച്ചിട്ട് സാങ്ഖ്യായോഗങ്ങളുടെ ഫലത്തിന്റെ ഏകത്വത്തെപ്പറ്റി പറയുന്നത് വിഷയംതെറ്റിച്ചുള്ള കഥനമല്ലേ എന്ന ചോദ്യത്തിന്നിടയുണ്ട്. അതു ശരിയല്ല. കേവലമായ കർമ്മസംന്യാസത്തേയും കർമ്മയോഗത്തേയും പറ്റിയാണ് ചോദ്യം. എന്നാൽ ആ അഭിപ്രായത്തെ തള്ളിക്കളയാതെ ഞാൻ സ്വാഭിപ്രായവും കൂടി ചേർത്ത് സാങ്ഖ്യ– യോഗങ്ങൾ എന്നു വേറെ പദങ്ങൾകൊണ്ട് അവയെ പരാമർശിച്ചു മറുപടി പറഞ്ഞു എന്നേയുള്ളു. കർമ്മസംന്യാസത്തെ ജ്ഞാനത്തോടുകൂടി ചേരുമ്പോൾ സാങ്ഖ്യമെന്ന പദംകൊണ്ടും, കർമ്മയോഗത്തെ ജ്ഞാനകാരണമായ സമബുദ്ധിയോടുകൂടി ചേരുമ്പോൾ യോഗമെന്ന പദംകൊണ്ടും പറയാമെന്നു ധരിക്കേണ്ടതാണ്. സാങ്ഖ്യം യോഗം എന്നിവയിൽ ഒന്നിനെ വേണ്ടപോലെ അനുഷ്ഠിച്ചാൽ രണ്ടിന്റേയും ഫലം ലഭിക്കുമെന്നത് എങ്ങനെയാണെന്നും പറയാം. സാങ്ഖ്യന്മാർ എന്നു പറയുന്ന ജ്ഞാനനിഷ്ഠന്മാരായ സംന്യാസികൾ മോക്ഷമെന്നു പ്രസിദ്ധമായ ഏതു സ്ഥാനത്തെ പ്രാപിക്കുമോ അതേ സ്ഥാനത്തെത്തന്നെ യോഗികളും പ്രാപിക്കുന്നു. ഫലാഭിലാഷംകൂടാതെ കർമ്മങ്ങളെ ജ്ഞാനപ്രാപ്തിക്ക് ഉപായമായി ഈശ്വരനിൽ സമർപ്പിച്ചു ചെയ്യുന്നവരെയാണ് യോഗികൾ എന്നു പറയുന്നത്. അവരും പരമാർത്ഥജ്ഞാനംവഴിയായും സംന്യാസംവഴിയായും മോക്ഷം പ്രാപിക്കുമെന്നാണ് വ്യക്തമാക്കിയത്. അതുകൊണ്ട് സാങ്ഖ്യവും യോഗവും ഒരേ ഫലത്തെ പ്രദാനംചെയ്യുന്നവയാണെന്ന നിലയിൽ ഒന്നുതന്നെയാണെന്ന് ആരറിയുന്നുവോ അവനാണ് തത്ത്വം അറിയുന്നവൻ. കർമ്മയോഗത്തെക്കാൾ കർമ്മസംന്യാസമാണ് വിശിഷ്ടമെന്ന് ഈ പ്രതിപാദനത്തിൽനിന്നും വ്യക്തമായിരിക്കേ, കർമ്മസംന്യാസത്തെക്കാളും കർമ്മയോഗമാണ് വിശിഷ്ടമെന്ന് മുൻപുചെയ്ത പ്രസ്താവന എങ്ങനെ ശരിയാകുമെന്നു ചോദിക്കാം. അതിനും ഞാൻ മറുപടി പറയാം. കേവലമായ കർമ്മസംന്യാസത്തേയും കേവലമായ കർമ്മയോഗത്തേയും ഉദ്ദേശിച്ച് അവയിൽ ഏതാണ് ശ്രേഷ്ഠം എന്നാണല്ലോ നീ ചോദിച്ചത്. ആ ചോദ്യത്തിനു ജ്ഞാനം കൂടാതുള്ള കർമ്മസംന്യാസത്തെക്കാൾ കർമ്മയോഗം വിശിഷ്ടമാണെന്നു ഞാൻ മറുപടി പറഞ്ഞു. ജ്ഞാനത്തോടുകൂടിയുള്ള കർമ്മസംന്യാസംതന്നെയാണ് സാങ്ഖ്യമെന്നാണ് എന്റെ അഭിപ്രായം. അതുതന്നെയാണ് പരമാർത്ഥയോഗം. വൈദികമായ ഏതൊരു കർമ്മയോഗമുണ്ടോ അതിനെ, പരമാർത്ഥയോഗത്തെ ജനിപ്പിക്കുന്നു എന്ന നിലയിൽ യോഗമെന്നും സംന്യാസമെന്നും ഔപചാരികമായി വ്യവഹരിച്ചുപോരുന്നു എന്നേയുള്ളു. എടോ, അർജ്ജുനാ! കർമ്മയോഗം കൂടാതെ പരമാർത്ഥികമായ കർമ്മസംന്യാസം പ്രാപിക്കാൻ പ്രയാസമാണ്. ഫലത്തെ ചിന്തിക്കാതെ കർമ്മങ്ങളെ ഈശ്വരാർപ്പണമായി ചെയ്യുക എന്ന വൈദികമായ കർമ്മയോഗത്തെ സ്വീകരിക്കുന്ന ഈശ്വരധ്യാനനിരതനായ മുനി പരമാർത്ഥ ജ്ഞാനനിഷ്ഠാരൂപമായ പരമാർത്ഥസംന്യാസത്തെ വേഗത്തിൽ പ്രാപിക്കുന്നതാണ്. അതുകൊണ്ടാണ് ഞാൻ കർമ്മയോഗം ശ്രേഷ്ഠമെന്ന് പറഞ്ഞത്. കർമ്മയോഗത്തോടുകൂടിയവൻ വിശുദ്ധാന്തഃകരണനും ശരീരത്തേയും ഇന്ദ്രിയങ്ങളേയും, ജയിച്ചവനുമായിത്തീരും. ബ്രഹ്മാവുമുതൽ തൃണംവരെയുള്ള എല്ലാ പ്രാണികളിലും സ്ഥിതിചെയ്യുന്ന ആത്മാവുതന്നെയാണ് പ്രത്യക്ചേതനനായിരിക്കുന്ന തന്റെ ആത്മാവെന്ന അറിവും അവനു സിദ്ധിക്കും. സമ്യഗ്ദർശിയായ അവൻ ലോകസംഗ്രഹത്തിന്നായി കർമ്മങ്ങൾ ചെയ്യുന്നുണ്ടെങ്കിലും അവകൊണ്ടു ബന്ധിക്കപ്പെട്ടവനായിത്തീരുന്നതല്ല. പരമാർത്ഥദർശി (തത്ത്വജ്ഞാനി) യോഗയുക്തനായി ഇരുന്ന് ആത്മാവിന്റെ യാഥാർത്ഥ്യത്തെ (തത്ത്വത്തെ) അവധാരണംചെയ്തുകൊണ്ട് കണ്ടും, കേട്ടും, മണത്തും, തിന്നും, നടന്നും, ഉറങ്ങിയും, ശ്വസിച്ചും, സംസാരിച്ചും, മലമൂത്രങ്ങളെ വിസർജ്ജിച്ചും, എടുത്തും, കണ്ണടച്ചും, മിഴിച്ചുംകൊണ്ടിരിക്കുമ്പോൾ ഇന്ദ്രിയങ്ങൾ അവയുടെ വിഷയങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു എന്നു മാത്രം ധരിച്ച് 'ഞാൻ ഒന്നും ചെയ്യുന്നതേയില്ല' എന്ന് അറിയേണ്ടതാണ്. ശരീരത്തിന്റേയും ഇന്ദ്രിയങ്ങളുടേയും ചേഷ്ടകളായ കർമ്മ

ങ്ങളിൽ അകർമ്മത്തെ ദർശിക്കുന്ന തത്ത്വജ്ഞാനിക്ക് സർവ കർമ്മസംന്യാസത്തിന്നുതന്നെയാണ് അർഹത. എന്തുകൊണ്ടെന്നാൽ അവന്റെ ദൃഷ്ടിയിൽ പിന്നെ കർമ്മങ്ങൾ നിലനില്ക്കുന്നില്ല കാനൽപ്രവാഹത്തിൽ വെള്ളമുണ്ടെന്നു തെറ്റിദ്ധരിച്ച് അതു കുടിക്കാനായി ഒരുമ്പെടുന്നവൻ വെള്ളമില്ല എന്നറിഞ്ഞതിന്നുശേഷം അവിടെത്തന്നെ വെള്ളം കുടിക്കുവാൻ പോകാറില്ലല്ലോ. തത്ത്വത്തെ അറിയാത്തവരും കർമ്മയോഗത്തിൽ പ്രവർത്തിക്കുന്നവരുമായ ചിലരുണ്ട്. സ്വാമിക്കുവേണ്ടി ഭൃത്യൻ ചെയ്യുന്നമാതിരി 'ഈശ്വരനുവേണ്ടി ഞാൻ കർമ്മം ചെയ്യുന്നു,' എന്ന ചിന്തയോടെ എല്ലാ കർമ്മങ്ങളും ഈശ്വരനിൽ സമർപ്പിച്ച് മോക്ഷമായ ഫലത്തിൽപ്പോലും താല്പര്യംവെക്കാതെ അനുഷ്ഠിക്കുന്നവൻ ജലത്താൽ താമരയില എന്നപോലെ പാപത്താൽ ലിപ്തനായിത്തീരുന്നതല്ല. സത്ത്വശുദ്ധിമാത്രമാണ് അവൻ ചെയ്യുന്ന കർമ്മങ്ങളുടെ ഫലം. കർമ്മയോഗികൾ ഫലാപേക്ഷവിട്ട് സത്ത്വശുദ്ധിക്കായി മമത്വബുദ്ധിവിട്ട്, ഈശ്വരാർപ്പണമായി ശരീരംകൊണ്ടും മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ഇന്ദ്രിയങ്ങൾകൊണ്ടും കർമ്മങ്ങൾ ചെയ്യുന്നു. 'ഞാൻ കർമ്മങ്ങൾ ചെയ്യുന്നത് ഈശ്വരനുവേണ്ടിയാണ്, എനിക്കു പ്രത്യേക പ്രയോജനത്തിനുവേണ്ടിയല്ല എന്ന് ഉറപ്പോടുകൂടിയിരിക്കുന്നവൻ കർമ്മഫലത്തെ ഉപേക്ഷിച്ച്, അതിന്റെ ഫലമായി സത്ത്വശുദ്ധി, ജ്ഞാനപ്രാപ്തി, സർവ്വകർമ്മസംന്യാസം, ജ്ഞാനനിഷ്ഠ എന്നിവ ക്രമത്തിൽ നേടി മോക്ഷം പ്രാപിക്കുന്നതാണ്. എന്നാൽ അസമാഹിതനായി, ഇച്ഛാപ്രേരിതനായി 'എനിക്കു പ്രയോജനത്തിനുവേണ്ടിയാണ് ഞാൻ കർമ്മം ചെയ്യുന്നത്' എന്ന് ഫലത്തിൽ താൽപര്യത്തോടുകൂടി പ്രവർത്തിക്കുന്നവൻ ബദ്ധനായിത്തീരും. അതുകൊണ്ട് നീ യോഗമുക്തനായിരിക്കുക.

പരമാർത്ഥദർശിയുടെ നില വേറെയാണ്. ഇന്ദ്രിയങ്ങളെ ജയിച്ച ആ സന്ന്യാസി സത്യം, നൈമിത്തികം, കാമ്യം, പ്രതിഷിദ്ധം മുതലായ എല്ലാ കർമ്മങ്ങളേയും 'കർമ്മത്തിൽ അകർമ്മത്തേയും, അകർമ്മത്തിൽ കർമ്മത്തേയും കാണുക' എന്ന വിവേകബുദ്ധികൊണ്ട് സംത്യജിച്ച് ഒൻപതു വാതിലുകളോടുകൂടിയ പുരംപോലെ ഇരിക്കുന്ന ശരീരത്തിൽ വാങ്മനഃകായചേഷ്ടകൾ കൈവിട്ട് ആയാസം കൂടാതെ പ്രസന്നചിത്തനായി ആത്മഭിന്നങ്ങളായ കാര്യങ്ങളിൽ യാതൊരു താൽപര്യവുംകൂടാതെ സുഖമായി സ്ഥിതിചെയ്യുന്നു. അവൻ സ്വയമായി യാതൊന്നും ചെയ്യുന്നില്ലെന്നുതന്നെയല്ല, ദേഹേന്ദ്രിയങ്ങളെ കർമ്മത്തിൽ പ്രവർത്തിപ്പിക്കുന്നതുമില്ല. കണ്ണു രണ്ട്, ചെവി രണ്ട്, മൂക്കിൽ ദ്വാരം രണ്ട്, വായ്, മൂത്രദ്വാരം, മലദ്വാരം ഇവയാണ് ശരീരത്തിലെ ഒൻപത് വാതിലുകൾ. ശരീരമാകുന്ന പട്ടണത്തിലെ രാജാവ് ആത്മാവാണ്. ആത്മാവിന്നു വേണ്ട കാര്യങ്ങൾ നിർവ്വഹിക്കുന്നവരായ ഇന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയും, വിഷയങ്ങളും പലതരം പ്രയോജനങ്ങളെ ജനിപ്പിക്കുന്ന വിജ്ഞാനത്തെ ഉത്പാദിപ്പിച്ചുകൊണ്ട് പൗരന്മാരെപ്പോലെ നിലകൊള്ളുന്നു.

സന്ന്യാസികളും അസന്ന്യാസികളുമായ ദേഹികളെല്ലാം അതാത് ദേഹത്തിൽത്തന്നെ വർത്തിക്കുക എന്നത് സാധാരണയായിരിക്കേ സന്ന്യാസിയായ ദേഹി ദേഹത്തിൽ വർത്തിക്കുന്നു എന്ന് വിശേഷമായി പറയുന്നത് വെറുതെയല്ലേ എന്നു തോന്നാം. വാസ്തവം അതല്ല, അജ്ഞന്മാരായ ദേഹികൾ ദേഹേന്ദ്രിയസമുദായത്തെ ആത്മാവാണെന്നു വിചാരിക്കുന്നവരാണ്. അവർ എല്ലാം വിചാരിക്കുന്നത് തങ്ങൾ വീട്ടിലോ, ഭൂമിയിലോ, പീഠത്തിലോ ഇരിക്കുന്നു എന്നാണ്. ദേഹം മാത്രമാണ് ആത്മാവ് എന്നു ധരിച്ചിരിക്കുന്ന ഒരുവന്ന് താൻ വീട്ടിലിരിക്കുന്നതുപോലെ, താൻ ദേഹത്തിലിരിക്കുന്നു എന്ന ബുദ്ധി ഉണ്ടാകുന്നതല്ല. ദേഹേന്ദ്രിയാദി സമുദായത്തിൽ നിന്നും വ്യത്യസ്തമായ ഒന്നാണ് ആത്മാവ് എന്നു ധരിച്ചിരിക്കുന്ന ഒരാൾക്ക് 'ഞാൻ ദേഹത്തിൽ ഇരിക്കുന്നു' എന്ന ബുദ്ധി ഉണ്ടാകാം, അവിദ്യയാൽ 'ആത്മാവി' ൽ ആരോപിക്കപ്പെട്ട ആത്മഭിന്നങ്ങളായ ദേഹേന്ദ്രിയാദികളുടെ കർമ്മങ്ങളെ വിദ്യയാൽ ഉണ്ടായ വിവേകജ്ഞാനത്തോടുകൂടിയ മനസ്സുകൊണ്ട് സംത്യജിക്കാമെന്നതും യുക്തമാണ്. വിവേകവിജ്ഞാനം സിദ്ധിച്ച സർവ്വകർമ്മസന്ന്യാസിക്ക് ഗൃഹത്തിൽ എന്നപോലെ ഒൻപതു ദ്വാരങ്ങളോടുകൂടിയ (വാതിലുകളോടുകൂടിയ) പട്ടണമാകുന്ന ദേഹത്തിലുള്ള ഇരിപ്പ് ഫലാത്മകമായി പരിണമിച്ച കർമ്മത്തിന്റേയും, സംസ്കാരത്തിന്റേയും അവശേഷങ്ങളുടെ തുടർച്ചകൊണ്ടാണ് എന്ന്, ശരീരത്തിലിരിക്കുമ്പോൾത്തന്നെ, വിശേഷവിജ്ഞാനം ഉണ്ടാകുന്നുണ്ട്. ഇങ്ങനെ വിദ്വാന്മാരുടേയും, അവിദ്വാന്മാരുടേയും തോന്നലുകളുടെ വ്യത്യാസത്തെ കാണിക്കുവാനാണ് സന്ന്യാസിയായ ദേഹി ദേഹത്തിൽ വർത്തിക്കുന്നു എന്ന് വിശേഷമായി പറഞ്ഞത്. അതുപോലെ 'ആത്മാവ് അവികാര്യനാണ്' എന്നുള്ള ശ്രുതിസിദ്ധാന്തം അനുസരിച്ച് അതിനു സ്വതേ കർത്തൃത്വവും കാരയിതൃത്വവും ഇല്ല എന്ന തത്ത്വവും ഗ്രഹിക്കേണ്ടതാണ്; ആത്മാവ് ജീവലോകത്തിന് 'നീ ചെയ്യൂ' എന്ന് ആജ്ഞ നല്കി ഒന്നും ചെയ്യിക്കുന്നില്ല. രഥം, ഘടം, പ്രസാദം മുതലായ ഏറ്റവും ഈപ്സിതങ്ങളായ വസ്തുക്കളെ സൃഷ്ടിക്കുന്നുമില്ല. രാഗാദികളെ നിർമ്മിക്കുന്നവന് അതിൽനിന്നുണ്ടാകുന്ന ഫലവുമായി ആത്മാവ് ബന്ധമുണ്ടാക്കിക്കൊടുക്കുന്നില്ല. ഇങ്ങനെ ആത്മാവ് സ്വതവേ ഒന്നും ചെയ്യുകയും ചെയ്യിക്കുകയുമില്ലെങ്കിൽ പിന്നെ ആരാണ് അതു നിർവ്വഹിക്കുന്നതെന്ന് ഒരു ചോദ്യമുണ്ടാകാം. അവിദ്യാരൂപയും മായയുമായ പ്രകൃതിയാണ് ആ കൃത്യം നിർവ്വഹിക്കുന്നത്. വാസ്തവത്തിൽ ഈശ്വരൻ ഭക്തന്മാരിൽ ഒരുവന്റെപോലും പാപത്തേയോ പുണ്യസുകൃതത്തേയോ കൈക്കൊള്ളുന്നില്ല. എല്ലാ ജീവികളുടേയും വിവേകവിജ്ഞാനം അജ്ഞാനംകൊണ്ട് മറയ്ക്കപ്പെട്ടുപോകുന്നുണ്ട്, അതുകാരണം "ഞാൻ ചെയ്യുന്നു; ചെയ്യിക്കുന്നു; ഭുജിക്കുന്നു; ഭുജിപ്പിക്കുന്നു" എന്ന് അവിവേകികളും സംസാരികളുമായ അവർ തെറ്റിദ്ധരിക്കുകയാണ്. ആരുടെ ആത്മവിഷയകമായ ജ്ഞാനം അപ്രകാരമുള്ള ജ്ഞാനംകൊണ്ട് നശിപ്പിക്കപ്പെടുന്നുവോ അവരുടെ ആ ജ്ഞാനം, സൂര്യൻ എല്ലാ രൂപവസ്തുക്കളേയുമെന്നപോലെ, ജ്ഞേയവും, സർവ്വാത്മകവുമായ പരമാർത്ഥമായ ആ തത്ത്വത്തെ വ്യക്തമായി കാണിക്കും. ആ പരമാർത്ഥതത്ത്വമായ ബ്രഹ്മത്തിൽത്തന്നെ ദൃഢബുദ്ധിയോടുകൂടിയവരും, ആ പരമമായ ബ്രഹ്മത്തെത്തന്നെ ആത്മാവെന്നു കരുതുന്നവരും, എല്ലാ കർമ്മങ്ങളും ഉപേക്ഷിച്ച് ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നവരും, ബ്രഹ്മപരായണന്മാരും ജ്ഞാനംകൊണ്ട് പാപംതുടങ്ങിയ സംസാരകാരണങ്ങളായ ദോഷങ്ങളെ തീരെ നശിപ്പിച്ചവരുമായ സന്ന്യാസികൾ പിന്നീട് ഒരിക്കലും ജനനമരണാദിബന്ധത്തെ പ്രാപിക്കുകയില്ല. ജ്ഞാനംകൊണ്ട് ആത്മവിഷയകമായ അജ്ഞാനം നശിപ്പിച്ച പണ്ഡിതന്മാർ വിദ്വാനും വിനീതനുമായ ബ്രാഹ്മണനിലും പശുവിലും, ആനയിലും, പട്ടിയിലും, പറയനിലും സമദർശികളായിരിക്കും. ഉത്തമമദ്ധ്യമാധമപ്രകൃതികളായിരിക്കുന്ന എല്ലാ ജീവികളിലും ഒരു പോലെയിരിക്കുന്നതും സത്യവുമായ ബ്രഹ്മചൈതന്യത്തെ സാക്ഷാത്കരിക്കുന്ന മഹാന്മാർക്ക് യാതൊരു ഭേദബുദ്ധിയും ഉണ്ടായിരിക്കുകയില്ല. "തനിക്കു സമന്മാരായവരെ സമന്മാരല്ലാത്തവരെപ്പോലെയും, സമന്മാരല്ലാത്തവരെ സമന്മാരെപ്പോലെയും കരുതി പൂജിക്കുന്നവന്റെ അന്നം ഭക്ഷിച്ചുകൂടാ" എന്ന ഗൗതമസ്മൃതി അനുസരിച്ച് ഈ പണ്ഡിതന്മാർ ദോഷത്തോടുകൂടിയവരും അവരുടെ അന്നം അഭക്ഷ്യവുമല്ലേ? എന്നൊരു ചോദ്യത്തിന്ന് ഇവിടെ ന്യായമുണ്ട്. വാസ്തവത്തിൽ അവർ ദോഷവാന്മാർ അല്ല സർവ്വജീവികളിലും ബ്രഹ്മചൈതന്യം സമമായി നിലകൊള്ളുന്നു എന്ന വസ്തുതയിൽ ഉറച്ച വിശ്വാസത്തോടുകൂടിയ സമദർശികളായ ആ പണ്ഡിതന്മാർ ജീവിച്ചിരിക്കുമ്പോൾത്തന്നെ ജന്മത്തെ ജയിച്ചവരാണ്. ചണ്ഡാലാദികളിൽ ഇരിക്കുന്ന ബ്രഹ്മചൈതന്യം ദോഷവാന്മാരായ അവരുടെ ദോഷങ്ങളോടുകൂടിയതായിരിക്കും എന്ന് അജ്ഞന്മാർക്കേ തോന്നൂ. എന്നാൽ വാസ്തവത്തിൽ ആ ബ്രഹ്മചൈതന്യം ദോഷരഹിതമായിത്തന്നെയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, ചൈതന്യം സ്വതേ നിർഗുണമായകയാൽ ശരീരാദികളുടെ ഗുണഭേദമനുസരിച്ച് അതു ഭിന്നമായി ഭവിക്കുകയില്ല. ഇച്ഛാദികൾ എല്ലാം ദേഹധർമ്മങ്ങളാണെന്നും ആത്മാവ് അനാ

ദിയും ഗുണരഹിതനുമാണെന്നും പ്രസിദ്ധമാണ്. ജനനമരണാദിധർമ്മങ്ങളും ആത്മാവിന് വ്യത്യാസമുണ്ടെന്നു വരുത്തുവാൻ പര്യാപ്തങ്ങളല്ല. എന്തുകൊണ്ടെന്നാൽ, ശരീരംതോറും ആത്മാവ് വ്യത്യാസപ്പെട്ടിരിക്കുന്നു എന്ന കാര്യത്തിൽ യാതൊരു പ്രമാണവുമില്ല. അതുകൊണ്ട് ബ്രഹ്മം ഏകമായും സകലതിലും സമമായും ഇരിക്കുന്നു എന്ന് സിദ്ധിക്കുന്നു. അതുകൊണ്ട് പണ്ഡിതന്മാർ ബ്രഹ്മത്തിൽത്തന്നെയാണ് സ്ഥിതിചെയ്യുന്നത്. ഈ വസ്തുതയിൽനിന്ന് ദേഹേന്ദ്രിയസമുദായത്തെ ആത്മാവാണെന്നു കരുതാത്തവരും അഭിമാനിക്കാത്തവരുമായ അവരെ ദോഷലേശം പോലും സ്പർശിക്കുന്നില്ലെന്നു സിദ്ധിക്കുന്നതാണ്. ദേഹേന്ദ്രിയസമുദായത്തെ ആത്മാവാണെന്ന് അറിയുകയും അഭിമാനിക്കുകയും ചെയ്യുന്നവരെപ്പറ്റിയാണ് മുൻപറഞ്ഞ ഗൗതമസ്മൃതിയിൽ പറഞ്ഞിരിക്കുന്നത്. അവിടെ പറഞ്ഞിരിക്കുന്ന പൂജാർഹതയെപ്പറ്റിയുള്ള പരാമർശംതന്നെ അതിനു തെളിവാണ്. പൂജ മുതലായ കാര്യങ്ങളിൽ ബ്രഹ്മജ്ഞാനി, ഷഡങ്ഗജ്ഞാനി, ചതുർവ്വേദജ്ഞാനി എന്നിങ്ങനെ ചില ഗുണങ്ങളുമായുള്ള സംബന്ധം കാരണമാണെന്ന് കാണിക്കുന്നുണ്ട്. യാതൊരു ഗുണവും ദോഷവുമില്ലാത്ത വസ്തുവാണ് ബ്രഹ്മം. അതുകൊണ്ട് പണ്ഡിതന്മാർ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നു എന്നു പറഞ്ഞതു സംഗതമാണ്. ഇവിടെ ഉദ്ധരിച്ച ഗൗതമസ്മൃതി കർമ്മത്തെ സംബന്ധിച്ചുള്ളതാണ്. എന്നാൽ ഇവിടെ പറഞ്ഞിട്ടുള്ളത് സർവ്വ കർമ്മസന്ന്യാസമാണെന്ന് ഓർക്കേണ്ടതാണ്.

എല്ലാ ഭൂതങ്ങളിലും ആത്മാവ് ഏകമായും സമമായും ദോഷസ്പർശംകൂടാതേയും സ്ഥിതിചെയ്യുന്നു എന്ന സത്യം നിസ്സംശയമായി ധരിച്ചിട്ടുള്ളവനും, സമ്മോഹവർജ്ജിതനും, ബ്രഹ്മനിഷ്ഠനുമായ സർവ്വ കർമ്മസന്ന്യാസി ഇഷ്ടസിദ്ധിയിൽ സന്തോഷിക്കുകയോ, അനിഷ്ടപ്രാപ്തിയിൽ ദുഃഖിക്കുകയോ ചെയ്യരുത്. പ്രിയം വരുമ്പോൾ സന്തോഷിക്കുകയും അപ്രിയം വരുമ്പോൾ ദുഃഖിക്കുകയും ചെയ്യുന്ന സ്വഭാവം ദേഹംതന്നെയാണ് ആത്മാവെന്നു ധരിച്ചിരിക്കുന്നവർക്കുള്ളതാണ്. ആത്മജ്ഞാനിയുടെ ദൃഷ്ടിയിൽ പ്രിയങ്ങളും അപ്രിയങ്ങളുമില്ലാത്തതിനാൽ അവ ഹർഷമോ വിഷാദമോ ഉളവാക്കി എന്നു വരുന്നതല്ല. വിഷയങ്ങളിൽ അന്തഃകരണം ആസക്തമാകാതെ സൂക്ഷിക്കുന്നവന് ആത്മസുഖം ലഭിക്കുന്നതാണ്. പിന്നെ ക്രമേണ ബ്രഹ്മനിഷ്ഠനായി ഭവിക്കുന്ന അവന് അക്ഷയമായ സുഖം ലഭിക്കുന്നതായിരിക്കും. അതുകൊണ്ട് വിവേകികൾ അക്ഷയവും ആത്മനിഷ്ഠവുമായ സുഖത്തിന്നുവേണ്ടി ക്ഷണികങ്ങളായ വിഷയസുഖങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ പിൻതിരിപ്പിക്കേണ്ടതാണ്. എടോ അർജ്ജുനാ, ഇന്ദ്രിയങ്ങൾക്ക് വിഷയസംബന്ധം കൊണ്ട് ഉണ്ടാകുന്ന സുഖാനുഭവങ്ങൾ അവിദ്യകൊണ്ട് ഉണ്ടാകുന്നവയാണെന്ന നിലയിൽ പിന്നീട് ദുഃഖങ്ങളെ ഉണ്ടാക്കുന്നു. ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നിങ്ങനെ ഇഹത്തിലും പരത്തിലുമുള്ള ദുഃഖങ്ങൾ മുഴുവനും വിഷയസുഖങ്ങൾനിമിത്തം ഉണ്ടാകുന്നവയാണ്. അതുകൊണ്ട് ബുദ്ധിമാൻ സംസാരത്തിൽ സുഖത്തിന്റെ ലേശംപോലും ഇല്ലെന്നറിഞ്ഞ് വിഷയങ്ങളാകുന്ന മൃഗതൃഷ്ണികയിൽനിന്ന് ഇന്ദ്രിയങ്ങളെ പിൻതിരിക്കേണ്ടതാണ്. സുഖാനുഭവങ്ങൾ ദുഃഖകാരണങ്ങളാണെന്നുമാത്രമല്ല, അവ ഉണ്ടാകുന്നവയും നശിക്കുന്നവയുമാണ്. ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നവ അനിത്യങ്ങളും അസത്യങ്ങളുമാണ്. പരമാർത്ഥതത്ത്വം ഗ്രഹിച്ചിട്ടുള്ള വിവേകികൾ അത്തരം ഭോഗങ്ങളിൽ ഒരിക്കലും തല്പരന്മാരാകാറില്ല. പക്ഷിമൃഗാദികളെപ്പോലെ മഹാമൂഢന്മാരായ ആളുകൾക്കുമാത്രമേ വിഷയങ്ങളിൽ അതിതാല്പര്യം കാണുകയുള്ളു.

മോക്ഷമാർഗ്ഗത്തിന്നു വിരുദ്ധമായും എല്ലാ അനർത്ഥങ്ങളും വന്നു ചേരുവാൻ കാരണമായും തടുക്കുവാൻ പ്രയാസമായും വളരെ കഷ്ടമായും ഉള്ള ഒരു ദോഷമുണ്ട്. മുമുക്ഷുക്കൾ അതിനെ പരിഹരിക്കുവാൻ വളരെ യത്നം ചെയ്യേണ്ടതാണ്. കാമത്തിൽനിന്നും ക്രോധത്തിൽനിന്നും ഉണ്ടാകുന്ന 'വേഗ' മാണ് ആ ദോഷം. അനുഭവിച്ചിട്ടുള്ളതും സുഖത്തിന്നു കാരണവുമായ ഇഷ്ടവസ്തുവിനെ കാണുമ്പോഴും കേൾക്കുമ്പോഴും നിനയ്ക്കുമ്പോഴും ഒരുവനുണ്ടാകുന്ന തൃഷ്ണയാണ് കാമം. പ്രതികൂലങ്ങളും ദുഃഖത്തിന്നു കാരണങ്ങളുമായ വസ്തുക്കളെ കാണുമ്പോഴും കേൾക്കുമ്പോഴും ചിന്തിക്കുമ്പോഴും ഒരുവനുണ്ടാകുന്ന ദ്വേഷമാണ് ക്രോധം. രോമാഞ്ചം, നേത്രവികാസം, മുഖപ്രസന്നത മുതലായ ലക്ഷണങ്ങളോടുകൂടിയ ഹൃദയക്ഷോഭംതന്നെയാണ് കാമജന്യമായ വേഗം. ദേഹം വിറയ്ക്കുക, വിയർക്കുക, ചുണ്ടുകടിക്കുക, കണ്ണുചുവക്കുക മുതലായ ലക്ഷണങ്ങളോടുകൂടിയ മനഃക്ഷോഭമാണ് ക്രോധോദ്ഭവമായ വേഗം. കാമക്രോധോദ്ഭവമായ ഈ വേഗത്തെ ജീവിതത്തിൽ മരണംവരെ അടക്കുവാൻ കഴിവുള്ളവൻ ഈ ലോകത്തിൽ യോഗിയും സുഖിയുമായിരിക്കും. ആത്മാനന്ദനും ആത്മാരാമനും ആത്മപ്രകാശകനുമായ യോഗി ജീവിച്ചിരിക്കുമ്പോൾ തന്നെ ബ്രഹ്മമായിത്തീർന്ന് മോക്ഷം പ്രാപിക്കുന്നു. പാപം ക്ഷയിച്ചവരും സംശയമറ്റവരും സംയതേന്ദ്രിയന്മാരും ലോകോൽക്കർഷകാംക്ഷികളും അഹിംസകന്മാരുമായ ഋഷികൾ മോക്ഷം പ്രാപിക്കുന്നതാണ്. കാമക്രോധം വിട്ടവരും മനോനിയന്ത്രണം സിദ്ധിച്ചവരും ആത്മജ്ഞാനികളുമായ സന്ന്യാസിമാർ ജീവിച്ചിരിക്കുമ്പോഴും മരണത്തിന്നുശേഷവും മുക്തന്മാർതന്നെ.

ആത്മജ്ഞാനത്തിൽ നിഷ്ഠന്മാരായ സന്ന്യാസിമാർക്ക് ഉടനെ മോക്ഷം സിദ്ധിക്കുന്നു. സകല ഭാവങ്ങളേയും ഈശ്വരാർപ്പണബുദ്ധിയോടെ ബ്രഹ്മത്തിൽ അർപ്പിച്ച് അനുഷ്ഠിക്കപ്പെടുന്ന കർമ്മയോഗം സത്വശുദ്ധി, ജ്ഞാനപ്രാപ്തി, സർവ്വകർമ്മസന്ന്യാസം എന്നിവ ക്രമത്തിൽ നേടി മോക്ഷം പ്രാപിക്കുവാൻ കാരണമാകും. തത്ത്വജ്ഞാനത്തിന് സാക്ഷാത്കാരണമാണ് ധ്യാനയോഗം. അതായത് ഇന്ദ്രിയങ്ങളിലൂടെ അന്തഃകരണത്തിൽ പ്രവേശിക്കുന്ന ശബ്ദാദികളായ വിഷയങ്ങളെപ്പറ്റി ചിന്തിക്കാതെ അവയെ പുറംതള്ളിയും ദൃഷ്ടിയെ പുരികങ്ങളുടെ മദ്ധ്യത്തിൽ ഉറപ്പിച്ചും പ്രാണാപാനവായുക്കളെ മൂക്കിന്റെ ഉള്ളിൽത്തന്നെ സമമായി സഞ്ചരിക്കത്തക്കവിധത്തിൽ അടക്കിയും ഇച്ഛ, ഭയം, ക്രോധം ഇവയെ ഉപേക്ഷിച്ചും മോക്ഷത്തിൽ മാത്രം തല്പരനായും ഇരിക്കുന്ന മുനി മുക്തൻതന്നെയാണ്. നാരായണനായിരിക്കുന്ന ഞാൻ കർത്തൃരൂപത്തിലും ദേവതാരൂപത്തിലും യജ്ഞങ്ങളുടേയും തപസ്സുകളുടേയും ഭോക്താവാണ്. ഞാൻ എല്ലാ ലോകങ്ങളുടേയും അധീശ്വരനാണ്; എല്ലാ പ്രാണികൾക്കും പ്രത്യുപകാരത്തെ ഇച്ഛിക്കാതെ ഞാൻ ഉപകാരം ചെയ്യുന്നവനാണ്. ഞാൻ എല്ലാ ഭൂതങ്ങളുടേയും ഹൃദയത്തിൽ വസിക്കുന്നു. എല്ലാ കർമ്മങ്ങൾക്കും അവയുടെ ഫലങ്ങൾക്കും ഞാനാണ് അദ്ധ്യക്ഷൻ. സകല ജ്ഞാനങ്ങൾക്കും സാക്ഷിയാണ് ഞാൻ. സമാഹിതചിത്തരായ യോഗികൾ എന്നെ ഇപ്രകാരം അറിഞ്ഞിട്ട് സംസാരനിവൃത്തിരൂപമായ മോക്ഷത്തെ പ്രാപിക്കുന്നു.

## അദ്ധ്യായം 5

### കർമ്മസംന്യാസയോഗം

അർജ്ജുനൻ പറഞ്ഞു:

1. സംന്യാസം കർമ്മണാം കൃഷ്ണ!
   പുനർയോഗം ച ശംസസി
   യച്ഛ്റേയ ഏതയോരേകം
   തന്മേ ബ്രൂഹി സുനിശ്ചിതം.

അല്ലയോ കൃഷ്ണാ! അങ്ങ് കർമ്മങ്ങളുടെ സന്ന്യാസത്തേയും പിന്നീട് (കർമ്മ) യോഗത്തേയുംകുറിച്ചു പറയുന്നു. ഇവയിൽ ശ്രേയസ്കരം ഏതോ, അത് നിശ്ചിതമായി എനിക്കു പറഞ്ഞുതരിക.

കർമ്മയോഗവും കർമ്മസന്ന്യാസവും മൂന്നും നാലും അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചുകണ്ടതിൽ സംശയിച്ച് അർജ്ജുനൻ മോക്ഷേച്ഛയുള്ള ഒരുവന്ന് ഒരേ കാലത്തിൽ ഇവ രണ്ടും നടത്താൻ സാദ്ധ്യമല്ലാത്തതുകൊണ്ട് ഭഗവാനോടു ചോദിക്കുന്നു: "ഹേ പരമാനന്ദമൂർത്തേ, അങ്ങ് നിഷ്കാമമായി വിധ്യുക്തകർമ്മ

ങ്ങളെ നടത്തേണമെന്ന കർമ്മയോഗത്തെക്കുറിച്ചും ആത്മസ്വരൂപത്തെ അറിഞ്ഞ് സകല കർമ്മങ്ങളേയും വിട്ടിരിക്കേണമെന്ന സന്ന്യാസത്തെക്കുറിച്ചും പറഞ്ഞുകൊടുക്കുന്നു. മോക്ഷത്തിന്നാഗ്രഹിക്കുന്ന ഒരുവന്ന് ഇവ രണ്ടും ഒരേ സമയത്തു ചെയ്യുവാൻ സാധിക്കുകയില്ലല്ലോ. അതുകൊണ്ട് ഈ രണ്ടിൽ ഏതാണ് അധികം ശ്രേയസ്കരം? അങ്ങ് നിശ്ചയിച്ചിരിക്കുന്നത് എനിക്ക് ഉപദേശിക്കേണമേ!

ശ്രീഭഗവാൻ പറഞ്ഞു:

2. സംന്യാസഃ കർമ്മയോഗശ്ച
നിഃശ്രേയസകരാവുഭൗ
തയോസ്തു കർമ്മസംന്യാസാത്
കർമ്മയോഗോ വിശിഷ്യതേ.

(കർമ്മ) സന്ന്യാസം, കർമ്മയോഗം എന്നീ രണ്ടും നിഃശ്രേയസകരങ്ങളാണ് (മുക്തികരങ്ങളാണ്). എന്നാൽ കർമ്മസന്യാസത്തെ അപേക്ഷിച്ച് കർമ്മയോഗം വിശിഷ്ടമാണുതാനും.

എടോ അർജ്ജുനാ! എല്ലാ കർമ്മങ്ങളേയും ഉപേക്ഷിക്കുന്നതും വിധ്യുക്തകർമ്മങ്ങളെ ഫലകാംക്ഷകൂടാതെ ചെയ്യുന്നതും രണ്ടും മോക്ഷസാധനങ്ങൾതന്നെ. ആ രണ്ടിൽവെച്ച് കർമ്മങ്ങളെ ഉപേക്ഷിക്കുന്നതിനേക്കാൾ അധികം നല്ലത് ഫലകാംക്ഷകൂടാതെ കർമ്മംചെയ്യുക എന്നതാകുന്നു.

ഇതിൽ ഭഗവന്മതരഹസ്യം എന്തെന്നാൽ, തീവ്രവൈരാഗ്യം സിദ്ധിച്ചിരിക്കുന്ന ഉത്തമാധികാരിക്ക് ആത്മസാക്ഷാൽക്കാരത്തിന്നുള്ള മുഖ്യസാധനം കർമ്മത്യാഗപൂർവ്വം ഗുരുമുഖത്തിൽനിന്നു മഹാവാക്യശ്രവണം, മനനം, നിദിധ്യാസനം, ധാരണം, ധ്യാനം, സമാധി എന്നിവയാകുന്നു. എന്നാൽ അത്രയ്ക്കുള്ള അന്തഃകരണശുദ്ധിയില്ലാത്തവർ കർമ്മങ്ങളെ ഉപേക്ഷിക്കുന്നതിനേക്കാൾ ഫലകാംക്ഷയില്ലാതെ കർമ്മങ്ങൾ നടത്തുന്നതാണധികം ശ്രേയസ്കരം. അതുകൊണ്ടവർ ക്രമത്തിൽ ജ്ഞാനത്തിന്നും അതുവഴി മോക്ഷത്തിന്നും അർഹരാകും. സന്ന്യാസം ശ്രേഷ്ഠം എന്നു മാത്രം വിചാരിച്ചിട്ട് പരിപാകം വരാത്ത നിലയിൽ സന്ന്യസിക്കുന്നത് രണ്ടും നാശമായ നിലയായിത്തീരും. അതുകൊണ്ട് അന്തഃകരണശുദ്ധി തികച്ചും സിദ്ധിക്കുന്നതുവരെ കർമ്മങ്ങളെ വിടരുത് എന്ന് കർമ്മത്തെ സ്തുതിച്ച് ഭഗവാൻ പറയുന്നു. സന്ന്യാസം നിന്ദാപരമല്ലെന്നും മോക്ഷത്തിന്നു സാക്ഷാൽക്കാരണമാണെന്നും അത്രത്തോളം വിരക്തി സിദ്ധിക്കുന്നതിന്നു മുമ്പേ കർമ്മസന്ന്യാസം സാഹസമാണെന്നാണ് ഭഗവാൻ പറഞ്ഞതിന്നർത്ഥം.

3. ജ്ഞേയഃ സ നിത്യസംന്യാസീ
യോ ന ദ്വേഷ്ടി ന കാങ്ക്ഷതി
നിർദ്വന്ദ്വോ ഹി മഹാബാഹോ!
സുഖം ബന്ധാത് പ്രമുച്യതേ.

ഹേ മഹാബാഹോ! ഏതൊരുവനാണോ ദ്വേഷിക്കാതേയും കാംക്ഷിക്കാതേയും ഇരിക്കുന്നത്, അവൻ നിത്യസന്ന്യാസിയാണെന്നറിയുക. എന്തെന്നാൽ ദ്വന്ദ്വരഹിതനായിത്തീർന്നവൻ ബന്ധത്തിൽ നിന്നും എളുപ്പം മുക്തനായിത്തീരുന്നു.

അങ്ങനെ നിഷ്കാമകർമ്മകർത്താവിനെ ഭഗവാൻ സ്തുതിക്കുന്നു. എടോ അർജ്ജുനാ! ഏതൊരുവൻ ഹീനകർമ്മത്തിൽ അപ്രീതിയും ഉൽകൃഷ്ടകർമ്മത്തിൽ പ്രീതിയും വെക്കാതെ, എല്ലാം കർമ്മംതന്നെ എന്ന നിലയിൽ ഫലത്തിൽ ആഗ്രഹിക്കാതെ, സ്വധർമ്മം എന്ന വിചാരത്താൽ തനിക്കു നിശ്ചയിച്ച കർമ്മത്തെ നടത്തുന്നുവോ, അല്ലെങ്കിൽ വന്നുചേരുന്ന അനിഷ്ടഫലത്തിൽ ദ്വേഷവും വരാതിരിക്കുന്ന ഇഷ്ടഫലം വരുത്തുന്നതിൽ സന്തോഷവും ഉള്ളവനല്ലാതിരിക്കുന്നുവോ, അല്ലെങ്കിൽ ഒരുവനെ ദ്വേഷിക്കുന്നവനും മറ്റൊരുവനെ സ്നേഹിക്കുന്നവനുമല്ലാതിരിക്കുന്നുവോ, അവന്ന് ഇഷ്ടം അനിഷ്ടം ലാഭം നഷ്ടം എന്ന അനുകൂലപ്രതികൂലഭാവങ്ങളില്ലാത്തതുകൊണ്ട് സ്വധർമ്മം നടത്തുന്ന ഗൃഹസ്ഥനായിത്തന്നെ ഇരുന്നു വിഹിതകർമ്മാനുഷ്ഠാനത്താൽ അന്തഃകരണശുദ്ധിയും ജ്ഞാനവും സമ്പാദിച്ച് സുഖമായി സംസാരബന്ധത്തിൽനിന്നു മുക്തനാവാനിടവരും. ബലാല്ക്കാരമായി കുടുംബാദികളെ വെടിഞ്ഞും ശീതവാതാദികളെ സഹിച്ചും ഭിക്ഷയാചിച്ചുകൊണ്ട് അലഞ്ഞുനടക്കുന്ന അപക്വസന്ന്യാസികൾ അനുഭവിക്കുന്ന സങ്കടം പരിപക്വചിത്തനായ ഈ ഗൃഹസ്ഥൻ അനുഭവിക്കാതെതന്നെ മുക്തനായിത്തീരും. കർമ്മോപാസനകൾകൊണ്ട് ചിത്തപരിപാകം വന്നവന്നു മാത്രമേ സന്ന്യാസത്തിന്നധികാരമുള്ളു. അതുവരെ കർമ്മം ചെയ്യുകതന്നെ എന്നു സൂചിപ്പിച്ചിരിക്കുന്നു. ദുർല്ലഭം ചിലരുടെയല്ല ബഹുജനങ്ങളുടെ ഹിതത്തെ മുൻനിർത്തിയാണ് ഭഗവാൻ ഈ വിധം ഉപദേശിക്കുന്നത്.

4. സാംഖ്യയോഗൗ പൃഥഗ്ബാലാഃ
പ്രവദന്തി ന പണ്ഡിതാഃ
ഏകമപ്യാസ്ഥിതഃ സമ്യ-
ഗുഭയോർവിന്ദതേ ഫലം.

സാംഖ്യവും യോഗവും പ്രത്യേകമാണെന്ന് (ജ്ഞാനയോഗവും കർമ്മയോഗവും വേറെവേറെയാണെന്ന്) ബാല (അജ്ഞ)ന്മാരാണ് പറയുക, പണ്ഡിതന്മാരല്ല. ഒന്നെങ്കിലും ശരിയായി അനുഷ്ഠിക്കുന്നപക്ഷം രണ്ടിന്റേയും ഫലം ലഭിക്കും.

ശാസ്ത്രസിദ്ധാന്തം കർമ്മംകൊണ്ട് പിതൃലോകം സിദ്ധിക്കും എന്നാണ്. മോക്ഷം കിട്ടുമെന്ന വാക്യം ശരിയല്ല എന്നു ചിലർ പറയുന്നതിനെ ഖണ്ഡിച്ച് ഫലകാംക്ഷകൂടാതെ ചെയ്യുന്നവർക്കു കർമ്മം മോക്ഷസാധനംതന്നെയെന്നു കാണിക്കുന്നു. സകാമന്മാർ ചെയ്യുന്ന കർമ്മത്തിന്റെ ഫലമാണ് പിതൃലോകപ്രാപ്തി. നിഷ്കാമകർമ്മത്തിന്റെ ഫലം അന്തഃകരണശുദ്ധിയും അതുവഴി ജ്ഞാനപ്രാപ്തിയുമാണെന്നുള്ള ശാസ്ത്രരഹസ്യം അറിയാത്തവർ ജ്ഞാനവും കർമ്മയോഗവും സമ്പ്രദായം കൊണ്ടും ഫലംകൊണ്ടും വ്യത്യസ്തങ്ങളാണെന്നു പറയുന്നു. വേദാന്തതാൽപര്യം അറിയുന്നവർ അങ്ങനെ പറയുന്നില്ല. ഉത്തമാധികാരികൾ ചെയ്യുന്ന നിഷ്കാമകർമ്മവും കർമ്മസന്ന്യാസത്താൽ പ്രാപിക്കുന്ന ജ്ഞാനവും ഫലത്തിൽ വ്യത്യാസമുള്ളതല്ല. ജ്ഞാനംകൊണ്ടു ലഭിക്കുന്ന ഫലംതന്നെ കർമ്മയോഗം കൊണ്ടും ലഭിക്കും. രണ്ടും വേണ്ടതുപോലെ ചെയ്യണം. എന്നാൽ രണ്ടിന്റെ ഫലവും മോക്ഷംതന്നെയാകുന്നു എന്നു ചുരുക്കം.

5. യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം
തദ്യോഗൈരപി ഗമ്യതേ
ഏകം സാംഖ്യം ച യോഗം ച
യഃ പശ്യതി സ പശ്യതി.

സാംഖ്യന്മാരാൽ (ജ്ഞാനയോഗികളാൽ) പ്രാപിക്കപ്പെടുന്ന സ്ഥാനം കർമ്മയോഗികളും പ്രാപിക്കുന്നു. സാംഖ്യവും യോഗവും (ജ്ഞാനയോഗവും കർമ്മയോഗവും) ഒന്നുതന്നെയെന്ന് കാണുന്നവനത്രേ യഥാർത്ഥത്തിൽ കാണുന്നവൻ.

ഒന്നുതന്നെയാണ് സാംഖ്യവും യോഗവും എന്നു പറഞ്ഞതിനെ വ്യക്തമാക്കുന്നു. ബ്രഹ്മവും ആത്മാവും ഒന്നുതന്നെ എന്നറിഞ്ഞിരിക്കുന്ന ജ്ഞാനികൾ ഏതു നിലയിൽ ഇരിക്കുന്നുവോ, ഫലകാംക്ഷകൂടാതെ കർമ്മംചെയ്യുന്നവരും ആ നിലയിൽ ത്തന്നെ ഇരിക്കുന്നു. അതുകൊണ്ട് ജ്ഞാനയോഗവും കർമ്മയോഗവും ഒന്നുതന്നെയെന്നു കാണുന്നവൻ സമ്യഗ്ദർശനം ഉള്ളവനാകുന്നു. രണ്ടും രണ്ടാണെന്നുള്ള കാഴ്ച ശരിയല്ലെന്നുള്ള അഭിപ്രായം സമ്യഗ്ദർശനത്തെ സ്തുതിക്കുന്നതാണെന്നു കണ്ടുകൊള്ളുക.

6. സംന്യാസസ്തു മഹാബാഹോ!
ദുഃഖമാപ്തുമയോഗതഃ
യോഗയുക്തോ മുനിർ ബ്രഹ്മ
ന ചിരേണാധിഗച്ഛതി.

ഹേ മഹാബാഹോ! എന്നാൽ, സന്ന്യാസം കർമ്മയോഗം കൂടാതെ പ്രാപിക്കാൻ പ്രയാസമാണ്. കർമ്മയോഗയുക്തനായ മുനി ബ്രഹ്മത്തെ അചിരേണ, വേഗത്തിൽ, പ്രാപിക്കുന്നു.

മോക്ഷമാകുന്ന ഒരേഫലംതന്നെയാണ് നല്കുന്നതെന്ന് സന്ന്യാസവും കർമ്മയോഗവും ഉപദേശിച്ചതിന്നുശേഷം അന്തഃകരണശുദ്ധി സിദ്ധിച്ചിട്ടില്ലാത്ത മോക്ഷാർത്ഥി കർമ്മംതന്നെ ശീലിക്കണം. സന്ന്യാസം സ്വീകരിക്കരുത് എന്നുപദേശിക്കുന്നു.

ചിത്തശുദ്ധി കർമ്മയോഗാനുഷ്ഠാനത്താൽ ലഭിക്കാതെ ജ്ഞാനനിഷ്ഠാലക്ഷണമായ സന്ന്യാസം ലഭിക്കുന്നതല്ല. ചിത്തശുദ്ധിയാണ് ജ്ഞാനത്തിന്നു കാരണം. അതുണ്ടാകാതെ 'കാര്യമായ ജ്ഞാനവും ഉണ്ടാവുകയില്ല. കാരണമില്ലെങ്കിൽ കാര്യവുമില്ലെന്നു ചുരുക്കം. കർമ്മാനുഷ്ഠാനത്താൽ ശുദ്ധചിത്തനായാൽ സന്ന്യാസം സ്വീകരിക്കാവുന്നതുതന്നെയാണെന്നു പറയുന്നു. ചിത്തശുദ്ധിനിമിത്തം ബ്രഹ്മവിചാരയോഗ്യത സിദ്ധിച്ച മുനി കാലദൈർഘ്യം കൂടാതെ ഞാൻ ബ്രഹ്മംതന്നെ എന്ന അനുഭവം ഉള്ളവനായിവരും. ഇതാണ് സന്ന്യാസത്തിന്റെ മുഖ്യമായ ലക്ഷണം. പാകംവരാത്ത (അപക്വമതിയായ) ഒരുവന്ന് ഇത് സിദ്ധിക്കയില്ല എന്നറിഞ്ഞുകൊള്ളുക.

7. യോഗയുക്തോ വിശുദ്ധാത്മാ
വിജിതാത്മാ ജിതേന്ദ്രിയാഃ
സർവ്വഭൂതാത്മഭൂതാത്മാ
കേർവ്വന്നപി ന ലിപ്യതേ.

യോഗയുക്തനും, വിശുദ്ധാന്തഃകരണനും, ആത്മവിജയിയും (ശരീരം, മനസ്സ് മുതലായവയെ ജയിച്ചവനും) ജിതേന്ദ്രിയനും, സർവ്വഭൂതങ്ങളുടേയും ആത്മാവായി സ്വാത്മാവിനെ ദർശിക്കുന്നവനുമായ പുരുഷൻ കർമ്മംചെയ്യുന്നെങ്കിലും അവൻ കർമ്മബദ്ധനായിത്തീരുന്നില്ല.

ശരിയായ ആത്മജ്ഞാനമുള്ളവൻ ശരീരസ്ഥിതിക്ക് കാരണമായ കർമ്മം ചെയ്യുന്നുവെങ്കിലും ആ കർമ്മം ജന്മാദികൾക്കു കാരണമാവുകയില്ലെന്നുപദേശിക്കുന്നു. നിഷ്കാമകർമ്മയോഗം ചിരകാലം അനുഷ്ഠിച്ചതിന്റെ ഫലമായി ചിത്തശുദ്ധി സിദ്ധിക്കും. അപ്പോൾ രാഗാദികളായ ദോഷങ്ങൾ നീങ്ങും. അതുനിമിത്തം, മനോജയവും അതുവഴി ഇന്ദ്രിയജയവും സിദ്ധിക്കും. അപ്പോൾ ശുദ്ധമായ മനസ്സിൽ സച്ചിദാനന്ദം വിളങ്ങും. അതുതന്നെ ആത്മസ്വരൂപം. ആ ആത്മാവ് എല്ലാവരിലും വിളങ്ങിക്കൊണ്ടിരിക്കുന്നു എന്ന ബോധം ഏതൊരു വന്നുണ്ടാകുന്നുവോ അവൻ ശരീരസ്ഥിതിക്കാവശ്യമായ ഭിക്ഷാടനാദി കർമ്മങ്ങൾ ചെയ്യുന്നുവെങ്കിലും ആ കർമ്മം അവനെ ബന്ധിക്കുന്നില്ല. അവന്ന് ദേഹേന്ദ്രിയാദികളിൽ അഭിമാനമില്ലാത്തതുകൊണ്ട് അവൻ കർമ്മകർത്താവോ ഫലഭോക്താവോ ആകുന്നില്ല.

8. നൈവ കിഞ്ചിത് കരോമീതി
യുക്തോ മന്യേത തത്ത്വവിത്
പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്ര—
ന്നശ്നൻ ഗച്ഛൻ സ്വപൻ ശ്വസൻ.

9. പ്രലപൻ വിസൃജൻ ഗൃഹ്ണ—
ന്നുന്മിഷൻ നിമിഷന്നപി
ഇന്ദ്രിയാണീന്ദ്രിയാർത്ഥേഷു
വർത്തന്ത ഇതി ധാരയൻ.

യോഗയുക്തനായ തത്ത്വജ്ഞൻ ദർശിക്കുക, ശ്രവിക്കുക, സ്പർശിക്കുക, ഘ്രാണംചെയ്യുക, അശിക്കുക, ഗമിക്കുക, നിദ്ര ചെയ്യുക, ശ്വസിക്കുക, പ്രലപിക്കുക, വിസർജ്ജിക്കുക, ഗ്രഹിക്കുക, ഉന്മീലനംചെയ്യുക, നിമീലനംചെയ്യുക എന്നിവയെല്ലാം നടത്തുമ്പോൾ ഇന്ദ്രിയങ്ങൾ ഇന്ദ്രിയാർത്ഥങ്ങളിൽ പ്രവർത്തിക്കുന്നു എന്നേയുള്ളു. താൻ ഒന്നും ചെയ്യുന്നില്ല എന്നുതന്നെ മനനംചെയ്യും (വിചാരിക്കും).

യോഗാദികളായ അഞ്ചു ലക്ഷണങ്ങൾ തികഞ്ഞിട്ടുള്ള ബ്രഹ്മജ്ഞാനി ഏതുവിധം ഇരിക്കണമെന്നു വ്യക്തമാക്കുന്നു. 7-ാമത്തെ ശ്ലോകത്തിൽ പറഞ്ഞിട്ടുള്ള അഞ്ചു ലക്ഷണങ്ങൾ, പൂർത്തിയായിട്ടുള്ള ആത്മജ്ഞാനി, കാൺക, കേൾക്കുക, സ്പർശിക്കുക, വാസനയറിയുക, ഭക്ഷണം കഴിക്കുക, സഞ്ചരിക്കുക, ഉറങ്ങുക, ശ്വാസോച്ഛ്വാസം ചെയ്യുക, സംസാരിക്കുക, മലമൂത്രാദികളെ വിസർജ്ജിക്കുക, നിമേഷോന്മേഷങ്ങൾ ചെയ്യുക എന്നിങ്ങനെയുള്ള ശരീരചേഷ്ടകൾ ചെയ്യുന്നുണ്ടെങ്കിലും, ഈ വ്യാപാരങ്ങളെല്ലാം ഓരോ ഇന്ദ്രിയവും അതാതിന്റെ വിഷയങ്ങളിൽ പ്രവർത്തിക്കുമ്പോൾ നടന്നുകൊണ്ടിരിക്കുന്നുവെന്നല്ലാതെ 'ഞാൻ യാതൊന്നും ചെയ്യുന്നവനല്ല' എന്നു വിചാരിച്ചുകൊള്ളണം. ഇപ്രകാരം 'ബ്രഹ്മംതന്നെ സ്വസ്വരൂപം' എന്ന് കണ്ടുകൊണ്ടിരിക്കുന്നവൻ സ്വീകരിക്കുന്ന ഭക്ഷണാദികൾക്കുള്ള ദോഷങ്ങൾ ഒന്നും അവനെ ബാധിക്കുകയില്ല.

10. ബ്രഹ്മണ്യാധായ കർമ്മാണി
സംഗം ത്യക്ത്വാ കരോതി യഃ
ലിപ്യതേ ന സ പാപേന
പദ്മപത്രമിവാംഭസാ.

ബ്രഹ്മത്തിൽ സമർപ്പിച്ച്, കർമ്മങ്ങളെ സംഗംകൂടാതെ അനുഷ്ഠിക്കുന്നവൻ, '-ഈശ്വരാർപ്പണമായി ഫലേച്ഛകൂടാതെ കർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ-' ജലത്താൽ താമരയില എന്ന പോലെ പാപത്താൽ ലിപ്തനാകുന്നില്ല.'

'ഞാൻ നിർവ്വികാരപരബ്രഹ്മംതന്നെയാണ്,' എന്ന സാക്ഷാൽക്കാരം സിദ്ധിച്ച ബ്രഹ്മജ്ഞാനിയെ കർമ്മം ബന്ധിക്കയില്ല എന്ന് വന്നുകൊള്ളട്ടെ. ആ അറിവില്ലാത്ത മുമുക്ഷു പ്രവൃത്തിമാർഗ്ഗത്തിൽ ഏർപ്പെടുന്നതുകൊണ്ട് പുണ്യപാപകർമ്മബന്ധം അവനെ ബാധിക്കുമല്ലോ. അതിനുള്ള പ്രതിവിധിയെന്താകുന്നു? ഈ ചോദ്യത്തിന്ന് സമാധാനം ഭഗവാൻ പറയുന്നു. ആത്മസ്വരൂപം അറിഞ്ഞിട്ടില്ലെങ്കിലും മോക്ഷേച്ഛയുള്ള ഏതൊരുവൻ യാതൊരു ഫലവും കാംക്ഷിക്കാതെ 'ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതും അനുഭവിക്കുന്നതും അനുഭവിപ്പിക്കുന്നതും എല്ലാം സർവ്വേശ്വരൻതന്നെ' എന്ന് എല്ലാം എന്നിൽ സമർപ്പിച്ചിട്ട് ആരു ചെയ്യുന്നുവോ, ജലത്തിൽത്തന്നെ കിടക്കുന്ന താമരയിലയിൽ ജലം പറ്റാതിരിക്കുന്നതുപോലെ എന്റെ ആ ഭക്തനെ പുണ്യപാപകർമ്മങ്ങളൊന്നും സ്പർശിക്കുകയില്ല.

11. കായേന മനസാ ബുദ്ധ്യാ
കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി
സംഗം ത്യക്ത്വാത്മശുദ്ധയേ.

ദേഹംകൊണ്ടും, മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും കേവലം ഇന്ദ്രിയങ്ങളെക്കൊണ്ടും കർമ്മയോഗികൾ ആസക്തി കൂടാതെ ആത്മശുദ്ധിക്കായി കർമ്മങ്ങൾ അനുഷ്ഠിക്കുന്നു.

കർമ്മം ഫലകാംക്ഷയില്ലാതെ ചെയ്യുന്നതുകൊണ്ടുള്ള ഫലമെന്താകുന്നു? കർമ്മമാണെന്നു വരുമ്പോൾ അതിന്നൊരു ഫലവും ഉണ്ടായിരിക്കയില്ലേ? ഇല്ലെന്നുവരികിൽപ്പിന്നെ എന്തിന് മുമുക്ഷുക്കൾ കർമ്മംചെയ്യണം? എന്ന സംശയം തീർക്കുന്നു. കർമ്മയോഗംകൊണ്ടുള്ള ഫലം സംസാരദുഃഖത്തെ മൂലത്തോടുകൂടെ നശിപ്പിക്കുന്ന ജ്ഞാനസൂര്യൻ പ്രകാശിക്കുവാൻ മതിയായ ശുദ്ധി ചിത്താകാശത്തിൽ ഉണ്ടാക്കിത്തീർക്കുക എന്നതാണ് എന്നു ധരിച്ചുകൊള്ളുക. അതുകൊണ്ട് മോക്ഷേച്ഛയുള്ളവർ ചിത്തശുദ്ധി ലഭിക്കുന്നതിന്നുവേണ്ടി ശരീരം, മനസ്സ്, ബുദ്ധി രാഗദ്വേഷാദി ദോഷങ്ങളോടുകൂടാതിരിക്കുന്ന ഇന്ദ്രിയങ്ങൾ എന്നിവകൊണ്ട് ഫലകാംക്ഷകൂടാതെ സർവ്വേശ്വരാരാധനാരൂപമായ കർമ്മത്തെ ചെയ്യുന്നു. തുച്ഛവും ക്ഷണികവുമായ ഫലത്തെ ചിന്തിക്കാതെ സർവ്വേശ്വരനെ ആരാധിക്കുകയെന്ന സ്വധർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധിയാകുന്ന മഹാഫലം സിദ്ധിക്കുന്നതാണ്.

12. യുക്തഃ കർമ്മഫലം ത്യക്ത്വാ
ശാന്തിമാപ്നോതി നൈഷ്ഠികീം
അയുക്തഃ കാമകാരേണ
ഫലേ സക്തോ നിബധ്യതേ.

കർമ്മയോഗയുക്തനായവൻ കർമ്മഫലം ഉപേക്ഷിച്ചിട്ട് ദൃഢപ്രതിഷ്ഠമായ ശാന്തിയെ പ്രാപിക്കുന്നു. യുക്തനല്ലാത്തവൻ കാമം മൂലം ഫലത്തിൽ ആസക്തനായിട്ട് ഏറ്റവും ബദ്ധനായും തീർന്നു.

ശ്രദ്ധയോടും ഭക്തിയോടുംകൂടി സർവ്വേശ്വരപ്രീതിക്കായി ഫലം കാംക്ഷിക്കാതെ കർമ്മംചെയ്യുന്നവന്നും അങ്ങനെയല്ലാത്തവനും ലഭിക്കുന്ന ഫലവ്യത്യാസത്തെ വ്യക്തമാക്കുന്നു. നന്മതിന്മകളെ വേർതിരിച്ചറിയുവാൻ സമർത്ഥനായ ഏതൊരു വിവേകി കർമ്മഫലത്തിൽ ആശവെക്കാതെ, ലാഭത്തിലും അലാഭത്തിലും സമഭാവത്തോടുകൂടെ ഈശ്വരനെ സ്വന്തം കർമ്മം കൊണ്ടു പൂജിക്കുന്നുവോ, അവൻ ആ നിഷ്ഠയിൽനിന്നുണ്ടാകുന്ന ചിത്തശുദ്ധികാരണം ജ്ഞാനിയായി, പരമശാന്തിരൂപമായ മോക്ഷത്തെ പ്രാപിക്കുന്നു. അയുക്തൻ (ഈ യോഗനിഷ്ഠയില്ലാത്തവൻ) കാമാധീനനായി ഫലത്തിൽ ആശയോടുകൂടെ ചെയ്യുന്ന കർമ്മങ്ങൾനിമിത്തം വീണ്ടും ജനനമരണാദികൾക്ക് പാത്രമായിത്തീരുന്നു.

13. സർവ്വകർമ്മാണി മനസാ
സംന്യസ്യാസ്തേ സുഖം വശീ
നവദ്വാരേ പുരേ ദേഹീ
നൈവ കുർവ്വൻ ന കാരയൻ.

സർവ്വകർമ്മങ്ങളും മനസ്സുകൊണ്ടു സംന്യസിച്ചിട്ട്, വശിയായ ദേഹി (ഇന്ദ്രിയങ്ങളേയും, ചിത്തത്തേയും ജയിച്ച ദേഹധാരിയായ ജീവൻ) ഒന്നും ചെയ്യാതേയും ചെയ്യിക്കാതേയും, നവദ്വാരയുക്തമായ പുരത്തിൽ (ദേഹത്തിൽ) സുഖമായി വസിക്കുന്നു.

നിഷ്കാമമായ കർമ്മംകൊണ്ടുതന്നെ മുക്തി ലഭിക്കുമെങ്കിൽ സന്ന്യാസം പിന്നെ ആവശ്യമില്ലല്ലോ? എന്നാണെങ്കിൽ നിഷ്കാമകർമ്മാനുഷ്ഠാനത്താൽ ചിത്തശുദ്ധിയും തന്നിമിത്തം പരമാത്മസാക്ഷാൽക്കാരവും സിദ്ധിച്ചിരിക്കുന്ന ബ്രഹ്മജ്ഞാനിക്ക് കർമ്മത്തിന്ന് കാരണമില്ലാത്തതുകൊണ്ട് സർവ്വകർമ്മസന്ന്യാസത്തിൽത്തന്നെയാണ് അധികാരം എന്നു വ്യക്തമാക്കുന്നു.

എല്ലാ ഇന്ദ്രിയങ്ങളേയും കീഴടക്കിയിരിക്കുന്ന ബ്രഹ്മജ്ഞാനി എല്ലാ കർമ്മങ്ങളേയും അധിഷ്ഠാനജ്ഞാനത്താൽ മിത്ഥ്യാത്വേന മനസ്സുകൊണ്ട് കണ്ടുകഴിഞ്ഞിരിക്കയാൽ കർത്താവും കാരയിതാവുമല്ലാതിരിക്കുന്ന ആത്മാവായിട്ടുതന്നെ ഒമ്പതു ദ്വാരങ്ങളോടും മനസ്സ്, ബുദ്ധി മുതലായ പരിവാരങ്ങളോടുംകൂടിയ ദേഹമാകുന്ന രാജധാനിയിൽ മഹാചക്രവർത്തിയെന്നപോലെ സുഖമായിരിക്കുന്നു. സ്വസുഖാനുഭൂതിയിൽ നിമഗ്നനും നിശ്ചലനും സമ്പൂർണ്ണനുമായിരിക്കുമ്പോൾ ഏതൊരു കർമ്മവും ചെയ്യുകയോ ചെയ്യിപ്പിക്കുകയോ ഇല്ല. എന്നാൽ ദേഹസ്ഥിതിഹേതുകങ്ങളായ കർമ്മങ്ങൾ ചെയ്യുന്നുണ്ടല്ലോ എന്നാണെങ്കിൽ ആത്മസാന്നിദ്ധ്യംനിമിത്തം ഇന്ദ്രിയങ്ങൾ വ്യാപരിക്കുന്നതല്ലാതെ ആത്മാവിന്ന് അതിൽ ചേർച്ചയില്ല. സൂര്യപ്രകാശത്തിൽ പ്രാണിവർഗ്ഗം പ്രവർത്തിക്കുമ്പോൾ സൂര്യന്ന് അതിൽ പങ്കില്ലാത്തതു പോലെ, കാന്തത്തിന്റെ സാന്നിദ്ധ്യംനിമിത്തം ചലിക്കുന്ന ഇരുമ്പിന്റെ ചലനത്തിൽ കാന്തത്തിന്ന് കർത്തൃത്വമോ കാരയിതൃത്വമോ ഇല്ലാത്തതുപോലെയാണെന്ന് ധരിക്കേണ്ടതാകുന്നു.

14. ന കർത്തൃത്വം ന കർമ്മാണി
ലോകസ്യ സൃജതി പ്രഭുഃ
ന കർമ്മഫലസംയോഗം
സ്വഭാവസ്തു പ്രവർത്തതേ.

ഈശ്വരൻ ലോകത്തിന്ന് കർത്തൃത്വം സൃഷ്ടിക്കുന്നില്ല, കർമ്മങ്ങൾ സൃഷ്ടിക്കുന്നില്ല, കർമ്മഫലസംയോഗവും സൃഷ്ടിക്കുന്നില്ല. എന്നാൽ സ്വഭാവമാണ് പ്രവർത്തിക്കുന്നത്. പ്രകൃതിയാണ് ഇതെല്ലാം ചെയ്യുന്നത്.

അവയവരഹിതനായ ആത്മാവിന്ന് കർത്തൃത്വമില്ലെങ്കിലും ആയുസ്സിനെ ചലിപ്പിക്കുന്ന കാന്തത്തിന്ന് ചാലകത്വമുള്ളതുപോലെ ആത്മാവിന്നും കാരയിതൃത്വമില്ലാതെവരുന്നത് എങ്ങനെയാണ് എന്നാണ് ശങ്കിക്കുന്നതെങ്കിൽ പ്രാണികൾക്ക് ആത്മസാന്നിദ്ധ്യം എപ്പോഴും ഉള്ളതുകൊണ്ട് എപ്പോഴും കർമ്മമുണ്ടായിരിക്കണമല്ലോ. അങ്ങനെ കാണപ്പെടാത്തതുകൊണ്ട് കാരയിതൃത്വവും ഇല്ലെന്നു വ്യക്തമാക്കുന്നു. എപ്പോഴും എല്ലാറ്റിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നതിനാൽ പ്രഭുവായ ആത്മാവ് ഒരുവനോട് 'നീയിതു ചെയ്യുക' എന്നോ 'നീയിതിനെ സമ്പാദിക്കുക' എന്നോ, അതാതു കർമ്മഫലങ്ങളെ അനുഭവിപ്പിക്കുക എന്നോ ഒന്നുംതന്നെ പ്രേരിപ്പിക്കുന്നില്ല. പിന്നെ ഇതെല്ലാം ആർ ചെയ്യുന്നു? എന്നാണെങ്കിൽ വാസനാമയിയായ പ്രകൃതി (സ്വഭാവം) ഇതെല്ലാം പ്രവർത്തിക്കുന്നു. പ്രാണികൾ സ്വസ്വഭാവത്താൽ ചെയ്യുന്ന നാനാചേഷ്ടകളുടേയും സാക്ഷിയായിട്ടാണ് ആത്മാവ് നിർവ്വികാരനായി വിളങ്ങുന്നതെന്ന് മനസ്സിലാക്കണം.

15. നാദത്തേ കസ്യചിത് പാപം
ന ചൈവ സുകൃതം വിഭുഃ
അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ

സർവ്വവ്യാപിയായ ഈശ്വരൻ ആരുടേയും പാപത്തെ സ്വീകരിക്കുന്നില്ല. ആരുടേയും സുകൃതത്തേയും സ്വീകരിക്കുന്നില്ല. ജ്ഞാനം അജ്ഞാനത്താൽ ആവൃതമായിത്തീരുന്നു. അതിനാൽ ജീവികൾ അജ്ഞാനത്തിൽ മുങ്ങിപ്പോകുന്നു. മോഹത്താലാണ്ടുപോകുന്നു.

പ്രഭുവായ പരമാത്മാവ് എല്ലാം ചെയ്യുന്നവനും, ചെയ്യിപ്പിക്കുന്നവനും, ഭക്തരക്ഷകനും, ദുഷ്ടശിക്ഷകനും, പാപഹരനുമാകുന്നുവെന്നു ശ്രുതിസ്മൃതിപുരാണങ്ങളിൽ പുകഴ്ത്തുന്നുണ്ടല്ലോ. 'ഹരിർഹരതി പാപാനി ദുഷ്ടചിത്തൈരപി സ്മൃതഃ- 'പാപിയായിരുന്നാലും അവൻ സ്മരിക്കുകയാണെങ്കിൽ ഹരി അവന്റെ പാപത്തെ തീർക്കും' എന്ന് എത്രയോ പ്രമാണങ്ങളിരിക്കെ പരമാത്മാവ് ഒന്നും ചെയ്യുകയോ, ചെയ്യിപ്പിക്കുകയോ ഇല്ല എന്നു പറയുന്നത് പ്രമാണങ്ങൾക്കു വിരുദ്ധമല്ലേ എന്നു ശങ്കിക്കും. അതിന്ന് സമാധാനം പറയാം. സോപാധികനായ ഈശ്വരന്റെ പ്രവൃത്തികളെ നിരുപാധികമായ അധിഷ്ഠാനചൈതന്യത്തിൽ ആരോപിച്ചിട്ടാണിങ്ങനെ പറഞ്ഞിരിക്കുന്നത്. എന്തിനാണ് ഇങ്ങനെ പറഞ്ഞിരിക്കുന്നതെന്നു പറയാം. അനാദ്യവിദ്യാബന്ധംനിമിത്തം ആത്മസ്വരൂപത്തെ അറിയാതെ ജനനമരണാദിദുഃഖങ്ങളെ അനുഭവിക്കുന്ന ജീവികൾ ഈശ്വരനെ ഉപാസിച്ച് ശുദ്ധചിത്തന്മാരാകുവാൻവേണ്ടി മാത്രമാണ്. ഉപാധികൃതമായ ആ കർമ്മങ്ങളൊന്നും ആത്മാവിൽ ഇല്ലെന്നും ആത്മാവ് നിർഗ്ഗുണനും നിഷ്ക്രിയനും നിരവയവനും സർവസമനുമാണെന്നും വ്യക്തമാക്കുന്നു. എങ്ങും എല്ലാറ്റിലും വ്യാപിച്ചും സർവത്തേയും പ്രകാശിപ്പിച്ചും സർവലോകാഭാവത്തിൽ സ്വയമേവ പ്രകാശിപ്പിച്ചുംകൊണ്ടിരിക്കുന്ന ആത്മാവ് ഏതെങ്കിലും ഒരുവന്റെ പാപത്തെ നശിപ്പിക്കുകയോ പുണ്യവാൻ ചെയ്യുന്ന പൂജാദികളെ കൈക്കൊള്ളുകയോ ചെയ്യുന്നില്ല. എല്ലായിടത്തും സമം വ്യാപിച്ചുകൊണ്ട് അസംഗചിത്സ്വരൂപനായി വിളങ്ങുന്നതാണ് 'ആത്മസ്വരൂപം'. ഈ ബോധം ദേഹേന്ദ്രിയാദിമിത്ഥ്യാപദാർത്ഥങ്ങളിലുള്ള അഭിനിവേശമാകുന്ന അജ്ഞാനത്താൽ മറയ്ക്കപ്പെട്ടതുകൊണ്ട് പ്രാണിവർഗ്ഗം മോഹിക്കുന്നു. ജനിച്ചവൻ, മരിക്കുന്നവൻ, സുഖി, ദുഃഖി, പാപി, പുണ്യവാൻ എന്നീവിധം പരിഭ്രമിക്കുന്നു. ഉപാധിയുടെ ഏതൊരു പ്രവൃത്തിയും ഉപഹിതചൈതന്യത്തിൽ ആരോപിക്കുന്നു എന്നതാണ് ഭ്രമസ്വരൂപം. ജീവഗതമായ അജ്ഞാനം ഈശ്വരോപാസനയാൽ നശിക്കും.

അപ്പോൾ സംസാരബന്ധത്തിൽനിന്നു ജീവന്ന് മോചനം സിദ്ധിക്കും എന്നു കാണിക്കുന്ന എല്ലാ പ്രമാണങ്ങളും ലോകാനുഗ്രഹത്തിന്നുപകരിക്കുന്നു എന്നു മാത്രമല്ലാതെ ഈശ്വരനിൽ (നിരുപാധിചൈതന്യത്തിൽ) അതൊന്നും സംബന്ധിക്കുന്നില്ല എന്നതാണ് പരമാർത്ഥം.

16. ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മനഃ
തേഷാമാദിത്യവജ്ജ്ഞാനം
പ്രകാശയതി തത്പരം.

എന്നാൽ ജ്ഞാനത്താൽ ആത്മാവിന്റെ (തന്റെ) ആ അജ്ഞാനം ആരു നശിപ്പിച്ചിരിക്കുന്നുവോ, അവർക്ക് ആ ജ്ഞാനം ആദിത്യൻ വസ്തുക്കളെ എന്നപോലെ പരമായ അതിനെ, ആ ബ്രഹ്മതത്ത്വത്തെ പ്രകാശിപ്പിക്കുന്നു.

അജ്ഞാനം എല്ലാവരുടെയും ജ്ഞാനത്തെ മറയ്ക്കുന്നുവെങ്കിൽ മോക്ഷം (ആത്മസാക്ഷാൽക്കാരം) മുമുക്ഷുക്കൾക്ക് എങ്ങനെ ലഭിക്കും? എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. അജ്ഞാനത്തെ നശിപ്പിക്കുവാൻ ജ്ഞാനത്തിന്ന് മാത്രമേ കഴിയുകയുള്ളു. ബുദ്ധി ധർമ്മങ്ങളാണ് ജ്ഞാനവും അജ്ഞാനവും, ആത്മാവിന്റേതല്ല. ആത്മാവ് ജ്ഞാനസ്വരൂപമായ ബ്രഹ്മംതന്നെയാകുന്നു. ആവരണവും ആവരണനിവൃത്തിയും ബുദ്ധിക്കാണ് ഉണ്ടാവുന്നത്. കുടം മുതലായ പദാർത്ഥങ്ങളെ കാണുവാൻ കഴിയാതെവരുന്നതു കണ്ണിന്നുള്ള തിമിരം നിമിത്തമാണ്! അത് ഔഷധപ്രയോഗംകൊണ്ട് കണ്ണിൽനിന്നു നീങ്ങിയാൽ പദാർത്ഥങ്ങളെ ദർശിക്കും. അജ്ഞാനം ആത്മാവിന്നാണുള്ളതെങ്കിൽ ഞാൻ എന്നുള്ള ബോധത്തിന്നവകാശമില്ല. എല്ലാവർക്കും എല്ലായ്പോഴും ആ ബോധം ഉള്ളതുകൊണ്ട് ആത്മാവിന്നല്ല, അജ്ഞാനം ബുദ്ധിക്കാണ്. അതുനിമിത്തമാണ് സംസാരബന്ധം സംഭവിക്കുന്നത്. നിഷ്കാമകർമ്മം ഈശ്വരോപാസന എന്നിവയാൽ ഏതൊരുത്തന്റെ ബുദ്ധിഗതമായ അജ്ഞാനം ജ്ഞാനത്താൽ നിർമ്മലമായ ബുദ്ധിയിൽ പ്രതിഫലിക്കുന്ന വൃത്തിജ്ഞാനത്താൽ നശിപ്പിക്കപ്പെടുന്നുവോ ആ ജ്ഞാനം പരബ്രഹ്മമായിത്തന്നെ ഇരിക്കുന്ന കൂടസ്ഥചൈതന്യത്തെ സൂര്യപ്രകാശം അന്ധകാരത്തെ നശിപ്പിച്ച് പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നമാതിരി പ്രകാശിപ്പിക്കും. ജ്ഞാനപ്രകാശത്താൽ 'ബ്രഹ്മംതന്നെയാണ് ഞാൻ' എന്ന അനുഭവം മുമുക്ഷുവിന്ന് ഉണ്ടാകും. അതുകൊണ്ട് ബുദ്ധിയുടെ ശുദ്ധിക്കുവേണ്ടി നിഷ്കാമകർമ്മോപാസനകൾ കൂടിയേ കഴിയൂ.

17. തദ്ബുദ്ധയസ്തദാത്മാന—
സ്തന്നിഷ്ഠാസ്തത്പരായണാഃ
ഗച്ഛന്ത്യപുനരാവൃത്തിം
ജ്ഞാനനിർധൂതകല്മഷാഃ

അതിൽ (പരബ്രഹ്മത്തിൽ) ബുദ്ധി ഉറപ്പിച്ചവരും അതിൽത്തന്നെ ആത്മാവിനെ നിവേശിപ്പിച്ചവരും, തദേകനിഷ്ഠന്മാരും, തത്പരായണന്മാരുമായവർ, അതിനെത്തന്നെ ആഗ്രഹിക്കുകയും ചെയ്യുന്നവർ ജ്ഞാനംകൊണ്ട് കല്മഷങ്ങളെ ദൂരീകരിച്ചിട്ട് പുനരാവൃത്തിയില്ലായ്മയെ (മോക്ഷപദത്തെ) പ്രാപിക്കുന്നു.

മുൻപറഞ്ഞ രീതിയിൽ ബുദ്ധിയിൽ പ്രകാശിച്ച ആ ജ്ഞാനത്തെ, വിദേഹകൈവല്യത്തെ ആഗ്രഹിക്കുന്നവർ സംരക്ഷിക്കേണ്ടതാവശ്യമാണ്. ബഹിർഭാഗത്തേക്ക് ബുദ്ധിവൃത്തിയെ പ്രസരിപ്പിക്കാതെയിരിപ്പാൻ സഹായിക്കുന്ന അന്തരംഗസാധനങ്ങളെന്തെന്നു പറയുന്നു. കൂടസ്ഥനും ബ്രഹ്മവും ഒന്നാണെന്നുണ്ടായ അനുഭവത്തിൽനിന്നു ബുദ്ധിയെ ചലിപ്പിക്കാതെ, അതിൽത്തന്നെ നിർത്തണം. അതിൽ നിന്നന്യമാണാത്മാവെന്ന് വിചാരിക്കരുത്. അങ്ങനെ വിചാരിച്ചുപോയാൽ ആത്മാവും ഭിന്നമാണെന്നു വരും. അപ്പോൾ രണ്ടായി. രണ്ട് എന്നുവന്നാൽ ഭയം നിശ്ചയംതന്നെ. അതുകൊണ്ട് ദേഹാദിഭാവങ്ങളിലേക്ക് തിരിഞ്ഞുനോക്കാതെ ആത്മാവായിത്തന്നെ ഇരിക്കണം. ആഹാരാദിസമയത്തിൽക്കൂടി ബുദ്ധിക്ക് ചലനം ഉണ്ടാക്കാതെ യഥാർത്ഥ ആത്മാവിൽത്തന്നെ സ്ഥിരപ്രതിഷ്ഠയുണ്ടാക്കണം. ആ ആനന്ദത്തിൽത്തന്നെ രമിക്കുകയും വേണം. ഇങ്ങനെ നാലുവിധത്തിൽ അതിശ്രദ്ധയോടെ ബുദ്ധിയെ സ്ഥിരപ്പെടുത്തുമ്പോൾ ബ്രഹ്മാകാരയായ ആ വൃത്തി ബ്രഹ്മത്തിൽതന്നെ അടങ്ങും. അങ്ങനെ ഈ ഭൗതികം പതിച്ചാൽ പിന്നെ പുനർജ്ജന്മത്തിന്നവകാശമില്ല. അവർ വിദേഹകൈവല്യം പ്രാപിക്കും. ജ്ഞാനത്താൽ മിത്ഥ്യാഭൂതങ്ങളായ നാമരൂപങ്ങളുടെ ദർശനമാകുന്ന പാപം നശിപ്പിക്കപ്പെട്ടതുകൊണ്ട്, പുനർജ്ജന്മകാരണം ഇല്ലാതായതിനാൽ വിദേഹകൈവല്യം സിദ്ധിക്കുന്നതാണ്.

18. വിദ്യാവിനയസമ്പന്നേ
ബ്രാഹ്മണേ ഗവി ഹസ്തിനി
ശുനി ചൈവ ശ്വപാകേ ച
പണ്ഡിതാഃ സമദർശിനഃ.

വിദ്യാവിനയസമ്പന്നനായ ബ്രാഹ്മണനിലും പശുവിലും ആനയിലും ശ്വാവിലും ചണ്ഡാളനിലും പണ്ഡിതന്മാർ, ബ്രഹ്മജ്ഞാനികൾ, സമദൃഷ്ടികളാകുന്നു. ഒരേ ഭാവത്തിൽ കാണുന്നവരാകുന്നു.

'തൽബുദ്ധയസ്തദാത്മാനഃ' എന്ന ശ്ലോകത്താൽ യതികളുടെ കർത്തവ്യത്തെ സൂചിപ്പിച്ചുവല്ലൊ. അതിനെ വ്യക്തമായി കാണിക്കുന്നു. സർവ്വവേദശാസ്ത്രാദ്ധ്യയനം, അതിന്റെ അർത്ഥജ്ഞാനം, ഉപശാന്തി, പ്രതിഗ്രഹവൈമുഖ്യം, സത്യം, ശൗചം എന്ന ഉൽകൃഷ്ടഗുണങ്ങളുള്ള ബ്രാഹ്മണനിലും, ആവക ഗുണങ്ങളില്ലാത്ത അതിനികൃഷ്ടനായ ചണ്ഡാളനിലും, ക്ഷീരാദികളെ നല്കുന്ന പൂജ്യയായ പശുവിലും, രാജപൂജ്യമായ ഭദ്രഗജത്തിലും, ഒരുപോലെ വ്യാപിച്ചിരിക്കുന്ന ആത്മാവിനെ കാണുന്ന സ്വഭാവമുള്ളവരാണ് പണ്ഡിതന്മാർ. മിത്ഥ്യാഭൂതങ്ങളായ ദേഹാദിഭാവങ്ങളെ നോക്കാതെ മായാമയങ്ങളെന്നു കണ്ട് അന്തര്യാമിയായ ആത്മാവിനെത്തന്നെ കാണുന്നവരാണ് ആത്മജ്ഞാനികൾ. ഇതാണ് പണ്ഡിതന്മാരുടെ ധർമ്മം. ഉപാധിനിമിത്തം ലോകത്തിൽ കാണപ്പെടുന്ന ഉച്ചനീചഭാവങ്ങളെ കാണുന്നവർ ആത്മസ്വരൂപം അറിഞ്ഞവരല്ലെന്നു ധരിക്കണം. പാണ്ഡിത്യാദികൾ ബുദ്ധിധർമ്മങ്ങളാണ് ആത്മധർമ്മങ്ങളല്ല. ഉപാധിധർമ്മങ്ങളെ ഉപഹിതധർമ്മങ്ങളാണെന്ന് ധരിക്കുന്നതാണ് മോഹസ്വരൂപം എന്നു ചുരുക്കം.

19. ഇഹൈവ തൈർജിതഃ സർഗ്ഗോ
യേഷാം സാമ്യേ സ്ഥിതം മനഃ
നിർദ്ദോഷം ഹി സമം ബ്രഹ്മ
തസ്മാദ് ബ്രഹ്മണി തേ സ്ഥിതാഃ

ആരുടെ മനസ്സാണോ സാമ്യത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നത്, അവർ ഇവിടെവെച്ചുതന്നെ, ഈ ജീവിതകാലത്തുതന്നെ, സംസാരത്തെ ജയിച്ചിരിക്കുന്നു. എന്തെന്നാൽ ബ്രഹ്മം നിർദ്ദോഷവും സമവും ആകുന്നു. അതുകൊണ്ട് അവർ ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവരത്രെ.

വിദേഹമുക്തി സർവ്വത്രസമദർശനം സിദ്ധിച്ച യതികൾക്കു മാത്രമേ സിദ്ധിക്കയുള്ളു എന്ന് കാണിക്കുവാൻ ജീവിച്ചിരിക്കുമ്പോൾ അവരുടെ സ്ഥിതി എങ്ങനെ ഇരിക്കുന്നുവെന്ന് വ്യക്തമാക്കുന്നു. ഉൽകൃഷ്ടം, നികൃഷ്ടം എന്ന ഭേദബുദ്ധിയില്ലാതെ എപ്പോഴും സർവ്വത്രസമമായി വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തിൽ ആരുടെ മനസ്സ് സ്ഥിതിചെയ്യുന്നുവോ അവർ ജീവിച്ചിരിക്കുന്ന ഈ അവസ്ഥയിൽ ഭാവിയിൽ ജന്മമുണ്ടാക്കാൻ കാരണമായ മിത്ഥ്യാബോധത്തെ ജയിച്ചുകഴിഞ്ഞിരിക്കുന്നു. നാനാത്വഭാവനയ്ക്ക് കാരണമായ അവിദ്യയാണല്ലൊ പുനർജ്ജന്മത്തിന്നു കാരണം. നിരന്തര ബ്രഹ്മദർശനം നിമിത്തം നാനാത്വബുദ്ധി നശിച്ചുപോയി. ആനന്ദസ്വരൂപവും സർവ്വത്രസമരസവുമായ ബ്രഹ്മത്തിൽത്തന്നെ നിരന്തരസ്ഥിതിനിമിത്തം ലവണം സമുദ്രജലത്തിലെന്നപോലെ രസാത്മകമായ മനസ്സ് ബ്രഹ്മത്തിൽ ലയിക്കു

മ്പോൾ വിദേഹകൈവല്യം സിദ്ധിക്കുന്നു. ദേഹം നില്ക്കുന്നേടത്തോളം ജീവന്മുക്തിസുഖവും ദേഹനാശാനന്തരം വിദേഹമുക്തിയും ഇപ്രകാരമുള്ളവർക്കു മാത്രമേ ലഭിക്കുകയുള്ളുവെന്ന് ഉറപ്പിക്കുന്നു.

20. ന പ്രഹൃഷ്യേത് പ്രിയം പ്രാപ്യ
നോദ്വിജേത് പ്രാപ്യ ചാപ്രിയം
സ്ഥിരബുദ്ധിരസമ്മൂഢോ
ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ

ബ്രഹ്മത്തിൽ സ്ഥിതിചെയ്യുന്നവൻ ബ്രഹ്മജ്ഞനും, സ്ഥിരബുദ്ധിയും, അസമ്മൂഢനും (മോഹരഹിതനും) ആണ്. അവൻ പ്രിയം ലഭിച്ച് സന്തോഷിക്കുന്നുമില്ല, അപ്രിയം വന്നുചേർന്ന് ദുഃഖിക്കുന്നുമില്ല.

എല്ലായിടത്തും സമമായി വിളങ്ങുന്ന ബ്രഹ്മമായി ഭവിക്കുവാൻ ഇച്ഛിക്കുന്ന യതി ഏതുവിധം മനസ്സിരുത്തേണമെന്ന് ഉപദേശിക്കുന്നു. സമരസമായ ബ്രഹ്മത്തിൽത്തന്നെ മനസ്സുറപ്പിക്കുക എന്ന സമാധിയിൽനിന്നു ചലിക്കരുത്. പ്രാരബ്ധവശാൽ ലഭിക്കുന്ന ഭിക്ഷാന്നം, വസ്ത്രം, വാസസ്ഥാനം എന്നിവയുടെ സ്വരൂപത്തെപ്പറ്റി നിരൂപണം ചെയ്യുകയോ അതിൽ സുഖദുഃഖാദികൾ ഉണ്ടാവുകയോ പാടില്ല. അങ്ങനെ ഇരിക്കുവാൻ സാധിക്കുന്നതെങ്ങനെയാണെന്ന് പറയുന്നു. നാമരൂപോപാധികൾ, അവയുടെ ഉച്ചനീചാവസ്ഥകൾ, തജ്ജന്യസുഖദുഃഖങ്ങൾ എന്നിവ മൂഢജനങ്ങളുടെ ബുദ്ധിധർമ്മങ്ങളാണ്. ആ വൃത്തികളെ അതിക്രമിച്ചിരിക്കുന്ന ബ്രഹ്മത്തിൽനിന്ന് തെറ്റാത്തതായ, ജ്ഞാനമയിയായ, വൃത്തിയിൽനിന്ന് ചലിക്കരുത്. ബുദ്ധിവൃത്തിയെ ബ്രഹ്മാനന്ദരസമയിയാക്കണം. അതാണ് സമ്യഗ്ദർശനം.

21. ബാഹ്യസ്പർശേഷ്വസക്താത്മാ
വിന്ദത്യാത്മനി യത് സുഖം
സ ബ്രഹ്മയോഗയുക്താത്മാ
സുഖമക്ഷയമശ്നുതേ.

ബാഹ്യവിഷയങ്ങളിൽ കാമമില്ലാത്ത അനാസക്തനായവന്ന് ആത്മാവിൽ ലഭിക്കുന്ന സുഖം ഏതൊന്നോ, അത് ബ്രഹ്മത്തിൽ യോഗയുക്താത്മാവായിട്ടുള്ള അവൻ അക്ഷയമായ ആനന്ദമായി അനുഭവിക്കുന്നു.

മുമ്പെ ഉപദേശിച്ചതു വിഷയസുഖത്തെ പരിത്യജിക്കേണമെന്നാണല്ലോ. എന്നാൽ അപ്പോൾ ബ്രഹ്മജ്ഞാനിക്ക് സുഖമെങ്ങനെ സിദ്ധിക്കും? സുഖമില്ലാത്തതായ ജീവിതം നിഷ്ഫലമല്ലയോ? എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. ആത്മാവിൽനിന്നന്യമായിട്ട് ജ്ഞാനികൾ പുറമെ കല്പിക്കുന്ന ശബ്ദസ്പർശാദിവിഷയങ്ങളിൽ നിന്നു പിൻവലിച്ച മനസ്സോടുകൂടിയ ബ്രഹ്മജ്ഞാനി ഗുഹയിലോ, സമാധിയിലോ ഇരിക്കുമ്പോൾ ആത്മാവിൽ ഏതൊരു സഹജസുഖം അനുഭവിക്കുന്നുവോ (ആത്മാവ് സുഖസ്വരൂപമാകയാൽ ആ ആത്മാവായിട്ടുതന്നെ വിളങ്ങുന്നതിനെയെല്ലാം അതായിട്ടുതന്നെ കാണുന്നതിൽ മനസ്സിനെ സ്ഥിരപ്പെടുത്തിയിരിക്കുന്ന ബ്രഹ്മവിത്ത്) സമാധിയിൽനിന്നുണർന്ന് ലോകത്തെ ദർശിക്കുമ്പോഴും നാശമില്ലാത്തതായ ആ നിരതിശയസുഖത്തെ അനുഭവിക്കുന്നു. സുഖം വിഷയത്തിലല്ല. ആത്മാവിന്റെ സ്വരൂപംതന്നെ സുഖമാകുന്നു. അതിൽ ഉറപ്പിച്ച മനസ്സ് സുഖരൂപമായിത്തന്നെ വിളങ്ങും. വിഷയം പരിത്യജിച്ചാൽ സുഖമില്ലെന്ന വിചാരം അജ്ഞാനമാകുന്നു എന്ന് വ്യക്തമാക്കിയിരിക്കുന്നു.

22. യേ ഹി സംസ്പർശജാ ഭോഗാ
ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ!
ന തേഷു രമതേ ബുധഃ

ഹേ കൗന്തേയാ! ഏതു ഭോഗങ്ങളാണോ (ഇന്ദ്രിയ) സ്പർശജങ്ങൾ (ബാഹ്യവിഷയങ്ങളുടെ സംയോഗംകൊണ്ടുണ്ടാകുന്നവ) അവ ദുഃഖങ്ങൾ ഉണ്ടാക്കുന്നവതന്നെയാണ്. അവ ആദിയും അന്തവും ഉള്ളവ (ആരംഭവും, നാശവും ഉള്ളവ)യുമാണ്. അവയിൽ വിദ്വാൻ രമിക്കുന്നില്ല.

യഥാസമയം വിഷയസുഖവും ബ്രഹ്മാനന്ദവും അനുഭവിക്കുന്നതിന് ബ്രഹ്മജ്ഞാനിക്ക് എന്താണു വിരോധം? എന്തിനായിട്ടാണു വിഷയസുഖങ്ങളെ പരിത്യജിക്കുന്നത് എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. ബ്രഹ്മാനന്ദമറിഞ്ഞനുഭവിക്കുന്ന വിദ്വാൻ വിഷയസുഖങ്ങളിൽ പ്രീതി വെയ്ക്കുകയില്ല. എന്തുകൊണ്ടെന്നാൽ വിഷയസുഖങ്ങളോട് ഇന്ദ്രിയങ്ങൾക്കു ചേർച്ചയുള്ളപ്പോൾ മാത്രമേ ആവക സുഖമുണ്ടാവുകയുള്ളു. അതിന്നുമുമ്പിലും അതിന്റെ അവസാനത്തിലും വിഷയസുഖങ്ങൾ ഉണ്ടാവുകയില്ല. അതുകൊണ്ട് അവയ്ക്ക് ആദിയും അവസാനവും ഉള്ളതുകൊണ്ട് അവ ക്ഷണികവും തുച്ഛവും അഭാവത്തിൽ ദുഃഖജനകങ്ങളും ആണ്. അതുകൊണ്ട് ബ്രഹ്മാനന്ദമനുഭവിക്കുന്നവൻ വിഷയസുഖങ്ങളിൽ ആനന്ദിക്കുകയില്ല. ആഹാരം കഴിക്കുന്ന അവസരങ്ങളിൽക്കൂടെ ബ്രഹ്മാനന്ദത്തിൽത്തന്നെ അവൻ സ്ഥിരനാകയാൽ വിഷയാഭിരുചിതന്നെ അവന്നില്ലെന്ന് ഹേ അർജ്ജുനാ! നീ അറിഞ്ഞുകൊള്ളുക.

23. ശക്നോതീഹൈവ യഃ സോഢും
പ്രാക് ശരീരവിമോക്ഷണാത്
കാമക്രോധോത്ഭവം വേഗം
സ യുക്തഃ സ സുഖീ നരഃ.

ഇവിടെവെച്ച് ഈ ലോകത്തിൽ ശരീരനാശത്തിനുമുമ്പുതന്നെ കാമക്രോധജന്യമായ ക്ഷോഭത്തെ ജയിച്ചടക്കുന്നതിന്ന് ആരു ശക്തനാകുന്നുവോ, ആ മനുഷ്യൻ (ബ്രഹ്മ) യുക്തനത്രേ; അവൻ സുഖമനുഭവിക്കുന്നവനുമാകുന്നു. അവനാണ് ശരിയായ, സുഖിയായ മനുഷ്യൻ.

വിഷയത്തിൽ ബ്രഹ്മജ്ഞാനിക്ക് പ്രവൃത്തിയുണ്ടാവുകയില്ലെങ്കിലും അഭ്യാസിക്ക് അതിൽ പ്രവൃത്തിയുണ്ടാകാതിരിക്കയില്ലല്ലോ. അപ്പോൾ ബ്രഹ്മാനന്ദാനുഭൂതി എങ്ങനെയുണ്ടാകും? സമാധാനം പറയാം. അഭ്യാസിയും വൈരാഗ്യഫലത്താൽ അവയെ ജയിക്കുകതന്നെ വേണം. ഇഷ്ടവസ്തുവിൽ കാമവും അനിഷ്ടത്തിൽ ക്രോധവുംനിമിത്തമുണ്ടാകുന്ന വേഗത്തെ (അതിന്നനുസരണം പ്രവർത്തിപ്പാനുള്ള വാസനയെ) ശരീരം നശിക്കുന്നതുവരെ അടക്കുവാൻ ഏതൊരാൾ സമർത്ഥനാകുന്നുവോ അവന്നു മാത്രമേ ബ്രഹ്മധ്യാനത്തിൽ മനസ്സിനെ സ്ഥിരമാക്കി നിറുത്തുകയെന്ന യോഗവും അതിൽനിന്നുണ്ടാകുന്ന ആനന്ദവും അനുഭവപ്പെടുകയുള്ളു. മുമുക്ഷു അഭ്യാസബലത്താലും വൈരാഗ്യത്താലും കാമക്രോധവേഗത്തെ ജയിക്കുകതന്നെ വേണം. അതിന്നു സമർത്ഥനല്ലാത്തവൻ ആ ജന്മത്തിൽ യോഗിയും ആ നന്ദിയുമായിത്തീരുകയില്ലെന്നു ചുരുക്കം.

24. യോഽന്തഃസുഖോഽന്തരാരാമ-
സ്തഥാന്തർജ്ജ്യോതിരേവ യഃ
സ യോഗീ ബ്രഹ്മനിർവാണം
ബ്രഹ്മഭൂതോഽധിഗച്ഛതി.

ആരാണോ ആഭ്യന്തരസുഖം ലഭിച്ചവൻ, അതുപോലെ, ആരാണോ ആഭ്യന്തരമായി രമിക്കുന്നവൻ, ആഭ്യന്തരമായ ജ്യോതിസ്സ് ലഭിച്ചവൻ, ആ യോഗി ബ്രഹ്മമായിത്തന്നെ പരിണമിച്ച് ബ്രഹ്മനിർവ്വാണം പ്രാപിക്കുന്നു.

വിവേകം, വൈരാഗ്യം, തീവ്രമായ മോക്ഷേച്ഛ എന്നിവകൊണ്ട് എല്ലാം സന്ന്യസിച്ച് ശമാദികളായ അന്തരംഗസാധനങ്ങളോടു കൂടെ ശ്രവണമനനാദികളെ അഭ്യസിച്ചുണ്ടാകുന്ന ആത്മവിജ്ഞാനം ലഭിച്ചവന്നു മാത്രമേ വിദേഹകൈവല്യം ലഭിക്കുകയുള്ള. മറ്റൊരുവന്നും അതു സിദ്ധിക്കുകയില്ലെന്നു കാണിക്കുന്നു.

ശ്രവണം, മനനം മുതലായവയാൽ സിദ്ധിച്ച അജ്ഞാനത്തിന്റെ പരിപാകത്തിന്നു സമാധിനിഷ്ഠയിൽ സ്ഥിതിചെയ്യുന്നവൻ ഏതൊരുവനോ, അവൻ ആത്മാവിൽത്തന്നെ മനസ്സിനെ ഉറപ്പിക്കുന്നവനും ആത്മാവിൽത്തന്നെ രമിക്കുന്നവനും ആത്മാവിൽത്തന്നെ ആനന്ദം അനുഭവിക്കുന്നവനുമായിത്തീരുമ്പോൾ ദേഹാദിഭാവങ്ങളിൽനിന്നു നിർമ്മുക്തനാകയാൽ ബ്രഹ്മമായിത്തന്നെ ഇരിക്കുന്നവനാകുന്നു. അവൻ ശരീരാവസാനത്തിൽ ബ്രഹ്മാനന്ദത്തിൽ ഏകീഭൂതനായിത്തീരും: അതുതന്നെ വിദേഹകൈവല്യപ്രാപ്തി ഈ നിലയിൽ എത്താത്തവന്ന് പുനർജ്ജന്മം ഉണ്ടാകുന്നതാണ്.

25. ലഭന്തേ ബ്രഹ്മനിർവ്വാണ-
മൃഷയഃ ക്ഷീണകല്മഷാഃ
ഛിന്നദ്വൈധാ യതാത്മാനഃ
സർവ്വഭൂതഹിതേ രതാഃ

കല്മഷം (പാപം) ക്ഷയിച്ചവരും രണ്ടെന്ന ഭാവം ഇല്ലാത്തവരും, സംയതചിത്തന്മാരും, സർവ്വഭൂതങ്ങളുടേയും നന്മയിൽ നിരതന്മാരുമായ ഋഷികൾ ബ്രഹ്മനിർവ്വാണം അനുഭവിക്കുന്നു.

പാപമറ്റവരും സംശയമില്ലാത്തവരും എല്ലായ്പോഴും മനസ്സിനെ അടക്കുന്നവരുമായവർ മാത്രമേ വിദേഹകൈവല്യത്തെ പ്രാപിക്കയുള്ളുവെന്നുറപ്പിക്കുന്നു. മനസ്സിനെ വിഷയങ്ങളിൽനിന്നു പിൻവലിച്ചും, ആത്മാവ് ഏകൻതന്നെയോ, ജീവൻ, ഈശ്വരൻ എന്നിങ്ങനെ ഭിന്നങ്ങളായ വസ്തുക്കൾ ഉണ്ടോ, എന്നിങ്ങനെ പലവിധത്തിലുള്ള സംശയങ്ങളൊന്നുംതന്നെ ഇല്ലാത്തവരും ബ്രഹ്മാദിസ്തംബപര്യന്തമുള്ള സർവ്വരും ഏതൊന്നിൽ നിരതിശയപ്രേമത്തെ വെക്കുന്നുവോ ഏകനായ ആ ആത്മാവിൽത്തന്നെ സർവ്വദാ രമിക്കുന്നവരുമായ ഋഷികൾ ദേഹാവസാനത്തിൽ കൈവല്യം പ്രാപിക്കുന്നു.

26. കാമക്രോധവിയുക്താനാം
യതീനാം യതചേതസാം
അഭിതോ ബ്രഹ്മനിർവ്വാണം
വർത്തതേ വിദിതാത്മനാം.

കാമക്രോധങ്ങൾ വെടിഞ്ഞവരും, സംയതചിത്തന്മാരും, ആത്മജ്ഞരുമായ യതികളുടെ ചുറ്റും ബ്രഹ്മനിർവ്വാണം, ബ്രഹ്മശാന്തി വിലസുന്നു.

കാമക്രോധാദികളെ വെടിഞ്ഞ് എല്ലായ്പോഴും ആത്മനിഷ്ഠന്മാരായിരിക്കുന്നവർക്കു മാത്രമേ ജീവന്മുക്തിസുഖവും വിദേഹകൈവല്യവും ലഭിക്കുകയുള്ളുവെന്ന അഭിപ്രായത്തോടുകൂടെ ഉപദേശിക്കുന്നു. കാമം എന്ന ഇച്ഛാവിശേഷം, ബാഹ്യവസ്തുവിൽ താല്പര്യംനിമിത്തം മനസ്സിന്റെ ബഹിർവ്യാപാരത്തിന്നു കാരണമായ വൃത്തിവിശേഷമാകുന്നു. ആ കാമത്തിന്നു തടസ്സം നേരിടുമ്പോൾ മനസ്സിന്റെ ബഹിഃ പ്രവൃത്തിക്കു കാരണമായ ക്രോധമെന്ന വൃത്തിവിശേഷം ഉണ്ടാകുന്നു. ഈ രണ്ടു വൃത്തികളാണ് ശ്രവണം, മനനം, സമാധി എന്നിവയെ വിരോധിക്കുന്ന പരമശത്രുക്കൾ. ഇവയുള്ളവർക്ക് ജ്ഞാനവും സമാധിയും ലഭിക്കുകയില്ല. അതിനാൽ അവർക്ക് മോക്ഷവുമില്ല. ഈ രണ്ടു പ്രവൃത്തികളെ വെടിഞ്ഞും ആത്മാവിൽത്തന്നെ മനസ്സിനെ സ്ഥിരപ്പെടുത്തി, അതുവഴി 'ഇതുതന്നെ ഞാൻ ദേഹാദിഭാവങ്ങളല്ല' എന്ന അനുഭവം സിദ്ധിച്ചിരിക്കുന്ന യതികൾക്ക് ജീവന്മുക്തിസുഖവും ദേഹാവസാനത്തിൽ വിദേഹകൈവല്യവും സിദ്ധിക്കുന്നതാണ്.

27. സ്പർശാൻ കൃത്വാ ബഹിർബാഹ്യാം-
ശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ
പ്രാണാപാനൗ സമൗ കൃത്വാ
നാസാഭ്യന്തരചാരിണൗ.

28. യതേന്ദ്രിയമനോബുദ്ധിർ
മുനിർമോക്ഷപരായണഃ
വിഗതേച്ഛാഭയക്രോധോ
യഃ സദാ മുക്ത ഏവ സഃ.

ബാഹ്യവിഷയങ്ങളെ പുറത്താക്കി ചക്ഷുസ്സിനെ ഭൂമദ്ധ്യത്തിലുറപ്പിച്ച് നാസികാന്തർഭാഗത്തിൽ സഞ്ചരിക്കുന്ന പ്രാണനേയും അപാനനേയും സമീകരിച്ച് ഇന്ദ്രിയമനോബുദ്ധികളെ സംയമനംചെയ്ത്, ഇച്ഛ, ഭയം, ക്രോധം എന്നിവയെ അകറ്റി മോക്ഷപരായണനായി വർത്തിക്കുന്ന മുനി സദാ മുക്തൻതന്നെ.

സമ്യഗ്ജ്ഞാനവും അതിന്റെ ഫലമായ മുക്തിയും സിദ്ധിക്കുവാൻ സമാധിതന്നെ പരമകാരണം എന്നു മുമ്പേ സൂചിപ്പിച്ചു. ആ സമാധിയോഗത്തെത്തന്നെ സാധനസഹിതം ഉപദേശിപ്പാൻ ഭാവിക്കുന്ന ഭഗവാൻ സൂത്രസ്ഥാനീയങ്ങളായ മൂന്നു ശ്ലോകങ്ങളിൽ ആദ്യത്തെ രണ്ടു പദ്യങ്ങൾകൊണ്ട് നിദിധ്യാസുവിന്നത്യാവശ്യങ്ങളായ ആറ് അന്തരംഗസാധനങ്ങളെ കാണിക്കുന്നു. പുറത്തുള്ളവയാണെന്നു ഭ്രാന്തിനിമിത്തം കല്പിക്കപ്പെടുന്ന ശബ്ദാദിവിഷയങ്ങളെ പുറമേതന്നെ സ്ഥാപിച്ചുകൊള്ളണം. മനസ്സുകൊണ്ട് അവയൊന്നിനെയും സ്മരിക്കരുത്; മനസ്സിനെ നാലുഭാഗത്തും ചലിക്കാതെ നിർത്തുവാൻ നേത്രത്തെ പുരികമദ്ധ്യത്തിൽ സ്ഥിരപ്പെടുത്തണം. നാസികയുടെ ഉള്ളിൽ സഞ്ചരിക്കുന്ന പ്രാണാപാനവായുക്കളെ ഹൃദയത്തിൽ അടക്കണം. 'കുംഭകം' എന്ന പ്രാണായാമം ശീലിക്കണം. എന്നാൽ മനഃസ്ഥിരതയും പാപക്ഷയവും സംഭവിക്കും എന്ന് അഭിപ്രായപ്പെടുന്നു. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയെ അവയുടെ വിഷയങ്ങളിൽ പ്രവർത്തിക്കാനനുവദിക്കാതെ അടക്കണം. ഇച്ഛ, ഭയം, ക്രോധം ഇവ ലേശംപോലും ബുദ്ധിയിൽ ഉണ്ടാകാതിരിക്കണം. മറ്റു കാര്യങ്ങളെയെല്ലാം വെടിഞ്ഞ് മോക്ഷത്തിൽ മാത്രമായിരിക്കണം തീവ്രമായ താല്പര്യം. ഇപ്രകാരം ഏതൊരുവൻ എപ്പോഴും നിദിധ്യാസനം അഭ്യസിക്കുന്നുവോ അവൻ മുക്തനാകുന്നതാണ്. ഇപ്രകാരം അഭ്യസിക്കാതെ എത്രതന്നെ ശ്രവണംചെയ്താലും അവന് മുക്തി സിദ്ധിക്കുന്നതല്ല. നിരന്തരധ്യാനംതന്നെ മോക്ഷൈകസാധനമെന്ന് ഉറപ്പിക്കുന്നു.

29. ഭോക്താരം യജ്ഞതപസാം
സർവ്വലോകമഹേശ്വരം
സുഹൃദം സർവ്വഭൂതാനാം
ജ്ഞാത്വാ മാം ശാന്തിമൃച്ഛതി.

യജ്ഞതപസ്സുകളുടെ ഭോക്താവും, സർവ്വലോകമഹേശ്വരനും, സർവ്വഭൂതങ്ങളുടേയും സുഹൃത്തുമായി എന്നെ മനസ്സിലാക്കുന്നവൻ ശാന്തിയെ പ്രാപിക്കുന്നു.

ധ്യാനിക്കുന്നവന്നു വേണ്ടതായ അന്തരംഗസാധനങ്ങളെ പറഞ്ഞതിന്നുശേഷം ധ്യേയത്തെ, ധ്യാനിക്കേണ്ടതായ വസ്തുവിനെ, ഈ ശ്ലോകംകൊണ്ട് കാണിക്കുന്നു. ശ്രൗതസ്മാർത്തകർമ്മങ്ങളുടെയും സത്യശാന്ത്യാദിഗുണങ്ങളുടെയും ഫലത്തെ അനുഭവിക്കുന്ന ജീവാത്മാവും, സർവ്വലോകങ്ങളെയും ആ ജീവാത്മപരമാത്മാക്കൾ രണ്ടുപേരും ഉപാധിയുടെ നാശത്തിൽ ഒന്നായിത്തന്നെ ഇരിക്കുന്നവരും, ആ ഏകം ഞാനും, ആ ഞാൻതന്നെയാണ് സർവ്വാത്മാവായി വിളങ്ങുന്നവൻ എന്നും അറിഞ്ഞവൻ വിദേഹകൈവല്യത്തെ പ്രാപിക്കുന്നു.

ത്വം പദലക്ഷ്യാർത്ഥമായ കൂടസ്ഥനും, തത്പദലക്ഷ്യാർത്ഥമായ ബ്രഹ്മവും ഏകംതന്നെയെന്നും, ആ ബ്രഹ്മംതന്നെ ഞാനെന്നുമാണ് ധ്യാനിക്കേണ്ടതെന്ന് ധ്യാനയോഗത്തിന്റെ സാരാംശം ഈ മൂന്നു ശ്ലോകങ്ങളെക്കൊണ്ടു വ്യക്തമാക്കിയിരിക്കുന്നു. ഇതിനെ ഇനി 6-ാം അദ്ധ്യായത്തിൽ വിസ്തരിച്ചു കാണിക്കുന്നതാണ്.

(കർമ്മസംന്യാസയോഗമെന്ന അഞ്ചാം അദ്ധ്യായം കഴിഞ്ഞു.)

## അദ്ധ്യായം 6

**30. ആത്മസംയമനയോഗം** – ഭഗവാൻ തുടർന്നു: – എടോ അർജ്ജുനാ, കർമ്മഫലത്തിൽ ആഗ്രഹമില്ലാതെ കാമ്യഭിന്നങ്ങളും നിത്യങ്ങളുമായ അഗ്നിഹോത്രാദികളായ കർമ്മങ്ങൾ

അനുഷ്ഠിക്കുന്നവൻ മറ്റു കർമ്മികളെപ്പോലെ അല്ല. അവൻ സന്ന്യാസിയും യോഗിയുമാണ്. സന്ന്യാസം എന്നാൽ പരിത്യാഗമാണ്. പരിത്യാഗം ആർക്ക് ഉണ്ടോ അവൻ സന്ന്യാസിയാകുന്നു. ചിത്തസമാധാനമാണ് യോഗം. യോഗം ആർക്കുണ്ടോ അവൻ യോഗി ആകുന്നു. ഫലത്തിൽ തൃഷ്ണയില്ലാതെ നിത്യകർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ ഈ രണ്ടു ഗുണങ്ങളോടുകൂടിയവനാണ് എന്നു ധരിക്കേണ്ടതാണ്. അല്ലാതെ കേവലം നിരഗ്നിയെന്നും അക്രിയനെന്നും അവനെ കണക്കാക്കുന്നതു ശരിയല്ല. കർമ്മാങ്ഗഭൂതമായ അഗ്നിയെ ഉപേക്ഷിച്ചവനാണ് അനഗ്നി. അഗ്നിയുടെ അപേക്ഷ ഇല്ലാത്ത തപോദാനാദി കർമ്മങ്ങളെ ചെയ്യാത്തവനാണ് അക്രിയൻ.

നിരഗ്നിയേയും അക്രിയനേയുമാണ് ശ്രുതിയിലും സ്മൃതിയിലും യോഗശാസ്ത്രത്തിലും സംന്യാസിയെന്നും യോഗിയെന്നും പറയുന്നത്. ആ സ്ഥിതിക്ക് അഗ്നിയോടും ക്രിയയോടും കൂടിയവനെസംന്യാസിയായും യോഗിയായും വർണ്ണിക്കുന്നത് ശരിയാണോ എന്ന് ഒരു ചോദ്യം ഉണ്ടാകാം. ഇതിന്ന് ശരിയായ സമാധാനം ഉണ്ട്. അപ്രധാനാർത്ഥത്തിലാണ് ഇവിടെ സംന്യാസി, യോഗി എന്നീ പദങ്ങൾ പ്രയോഗിച്ചിരിക്കുന്നത്. ഫലത്തിൽ തൃഷ്ണയില്ലാതെ കർമ്മംചെയ്യുന്ന കർമ്മിക്ക് കർമ്മഫലസങ്കല്പത്തെ ഉപേക്ഷിക്കുകയാൽ സംന്യാസിത്വവും, യോഗാംഗമായി കർമ്മം അനുഷ്ഠിക്കുക ചിത്തവിക്ഷേപ ഹേതുവായ കർമ്മഫലസങ്കല്പത്തെ ഉപേക്ഷിക്കുവാൻ സാധിക്കുക എന്നിവയാൽ യോഗിത്വവും സിദ്ധിക്കുന്നു എന്നു മാത്രമേ മനസ്സിലാക്കേണ്ടതുള്ളു. മുഖ്യാർത്ഥത്തിലുള്ള 'സംന്യാസി' ത്വവും 'യോഗി' ത്വവും മുമ്പെ പറഞ്ഞ കർമ്മിക്ക് ഉള്ളതായി അഭിപ്രായമില്ല. സർവ്വകർമ്മങ്ങളേയും അവയുടെ ഫലത്തോടുകൂടി പരിത്യജിക്കുകയെന്ന പരമാർത്ഥസംന്യാസത്തേയാണ് സംന്യാസമെന്നു ശ്രുതിയും സ്മൃതിയും അറിയുന്ന വിദ്വാന്മാർ പറയുന്നത്. എടോ അർജ്ജുനാ, ആ പരമാർത്ഥ സന്യാസത്തെ കർമ്മാനുഷ്ഠാനലക്ഷണമായ യോഗമെന്നുതന്നെ നീ ധരിക്കുക. പ്രവൃത്തിലക്ഷണമായ കർമ്മയോഗവും അതിന്ന് വിപരീതമായ നിവൃത്തിലക്ഷണമായ പരമാർത്ഥസംന്യാസവും എങ്ങനെയാണ് ഒന്നാവുക എന്ന ചോദ്യം ഉണ്ടാകാം. പരമാർത്ഥസംന്യാസത്തിനും കർമ്മയോഗത്തിനും തമ്മിൽ കർത്താവിനെ മുൻനിർത്തി സാമ്യമുണ്ടെന്നുള്ളത് പ്രസിദ്ധമാണ്. യഥാർത്ഥസംന്യാസി എല്ലാ കർമ്മങ്ങളേയും അവയുടെ സാധനങ്ങളോടുകൂടി കൈവിടുന്നതോടൊപ്പം കർമ്മകാരണമായ കാമത്തെ ജനിപ്പിക്കുന്ന എല്ലാവിധ കർമ്മഫലസങ്കല്പങ്ങളേയും ഉപേക്ഷിക്കുന്നു. ഈ കർമ്മയോഗിയും കർമ്മം ചെയ്യുന്നത് ഫലത്തെ സംബന്ധിച്ച സങ്കല്പത്തെ ത്യജിച്ചുകൊണ്ടാണ്. ഫലസങ്കല്പത്തെ ത്യജിക്കുവാൻ ആകാത്ത ഒരു കർമ്മിക്കും യോഗിയായി (സമാധാനത്തോടുകൂടിയവനായി) ഇരിക്കുവാൻ സാധിക്കുന്നതല്ല. ഫലസങ്കല്പം ചിത്തവിക്ഷേപത്തെ ഉണ്ടാക്കുമെന്നതിൽ യാതൊരു സംശയവുമില്ല. അതുകൊണ്ട് ഫലസങ്കല്പം ഉപേക്ഷിച്ച കർമ്മി ചിത്തവിക്ഷേപത്തിന്നുള്ള കാരണം ഉപേക്ഷിച്ചിരിക്കുന്നതിനാൽ അവക്ഷിപ്തചിത്തനും സമാധാനവാനുമായ ഒരു യോഗിയായിത്തീരുന്നതാണ്. ഇപ്രകാരം പരമാർത്ഥസംന്യാസത്തിനും കർമ്മയോഗത്തിനും കർത്തൃനിഷ്ഠമായിരിക്കുന്ന ത്യാഗരൂപമായ സാദൃശ്യത്തെ മുൻനിർത്തി കർമ്മയോഗത്തെ സ്തുതിക്കാനായി അതിന് സംന്യാസത്വം ഉണ്ടെന്നു പ്രസ്താവിക്കുകയാണു ചെയ്തത്.

ധ്യാനയോഗത്തിൽ നില്ക്കുവാൻ ശക്തിയില്ലാത്തവനും, അതിനെ പ്രാപിക്കുവാൻ ഇച്ഛയുള്ളവനുമായ കർമ്മഫലസംന്യാസിക്ക് കർമ്മയോഗംകൊണ്ട് ധ്യാനയോഗപ്രാപ്തിയുണ്ടാകാം. ധ്യാനയോഗം സിദ്ധിച്ചുവെങ്കിൽ പിന്നെ ആ നിലയ്ക്കു ദാർഢ്യം വരുത്തുവാൻ സർവ്വകർമ്മനിവൃത്തിരൂപമായ ഉപശമംതന്നെയാണ് വേണ്ടത്. കർമ്മങ്ങളിൽനിന്നു പിൻതിരിയുന്തോറും നിരായാസനും ജിതേന്ദ്രിയനുമായ യോഗിയുടെ ചിത്തം സമാധിയിൽ ഉറയ്ക്കുന്നതാണ്. അങ്ങനെയായാൽ അവൻ വേഗത്തിൽ യോഗാരൂഢനായി ഭവിക്കും. ശബ്ദാദികളായ വിഷയങ്ങളിലും നിത്യങ്ങളും-നൈമിത്തികങ്ങളും-കാമ്യങ്ങളും-പ്രതിഷിദ്ധങ്ങളുമായ കർമ്മങ്ങളിലും അവ നിഷ്പ്രയോജനങ്ങളാണെന്ന ബോധംകൊണ്ട് ആസക്തി ഇല്ലാത്തവനും, ഐഹികങ്ങളും, പാരത്രികങ്ങളുമായ വിഷയങ്ങളിൽ ഇച്ഛതോന്നുവാൻ കാരണമായ എല്ലാ സങ്കല്പങ്ങളേയും ഉപേക്ഷിച്ചവനുമായ യോഗിയെ യോഗാരൂഢൻ എന്നു പറയുന്നു. എല്ലാ കാമങ്ങളേയും, എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ചവനെ മാത്രമേ സകലസങ്കല്പങ്ങളെയും ഉപേക്ഷിച്ചവനാണെന്നു കണക്കാക്കുവാൻ പാടുള്ളു. സങ്കല്പത്തിൽനിന്നാണ് എല്ലാ കാമങ്ങളും ഉദിക്കുന്നത്. എല്ലാ കാമങ്ങളും ഉപേക്ഷിച്ചവന്നു സർവ്വകർമ്മസംന്യാസം ലഭിച്ചുകഴിഞ്ഞു എന്നു പറയാവുന്നതാണ്. സർവ്വസങ്കല്പങ്ങളേയും സംന്യസിച്ചവൻ പിന്നെ ചലിക്കുവാൻപോലും ശക്തനാവുകയില്ല. അതുകൊണ്ട് സർവ്വസങ്കല്പസംന്യാസി എന്ന പദത്തിന് എല്ലാ കാമങ്ങളേയും, എല്ലാ കർമ്മങ്ങളേയും പരിത്യജിച്ചവൻ എന്ന് അർത്ഥം എടുക്കേണ്ടതാണ്. ഇപ്രകാരം ഒരുവൻ എപ്പോൾ യോഗാരൂഢനായിത്തീരുമോ, അപ്പോൾ അവൻ ആത്മാവിനെ അനർത്ഥങ്ങളുടെ സമൂഹമായ സംസാരത്തിൽ നിന്നും ഉദ്ധരിച്ചുകഴിഞ്ഞു എന്നു ധരിക്കാം. അതുകൊണ്ട് സംസാരദുഃഖത്തിൽ മുഴുകിവർത്തിക്കുന്ന ആത്മാവിനെ മുമുക്ഷു യോഗാരൂഢനായി ഉദ്ധരിക്കുവാൻ ശ്രമിക്കണം. അതിന്ന് എതിരായി പ്രവർത്തിച്ച് ആത്മാവിനെ ഒരിക്കലും അധഃപതിപ്പിക്കരുത്. ആത്മാവുതന്നെയാണ് ആത്മാവിന്റെ ബന്ധു. സംസാരത്തിന്റെ മോചനത്തിന്നു സഹായിക്കുന്ന മറ്റൊരു ബന്ധുവും ഉണ്ടാകയില്ല. ഒരുവന്റെ ബന്ധുതന്നെ സ്നേഹാദിബന്ധത്തിന്നു പാത്രമെന്ന നിലയിൽ അവന്നു മോക്ഷത്തിന്ന് എതിരാണ്. അതുകൊണ്ട് ആത്മാവുതന്നെയാണ് ആത്മാവിന്റെ ബന്ധു എന്ന് ദൃഢമായി പറയാം. അതുപോലെ ആത്മാവുതന്നെയാണ് ആത്മാവിന്റെ ശത്രു എന്ന് പ്രസ്താവിക്കാം. എന്തുകൊണ്ടെന്നാൽ ആത്മാവുതന്നെയാണ് അപകാരിയായ ബാഹ്യശത്രുവിനെ സൃഷ്ടിക്കുന്നത്. ശരീരേന്ദ്രിയസമുദായരൂപമായ ആത്മാവിനെ ജയിച്ച ആത്മാവിന് ആത്മാവ് ബന്ധുവാണ്. ശരീരേന്ദ്രിയസംഘാതരൂപമായ ആത്മാവിനെ ജയിക്കാത്തവന് ആത്മാവ് ശത്രുവിനെപ്പോലെ അപകാരിയായി ഭവിക്കും. ദേഹേന്ദ്രിയമനോബുദ്ധ്യാദിയെ ജയിച്ചവനും, പ്രസന്നാന്തഃകരണനുമായ സംന്യാസിയുടെ ആത്മാവു മാത്രമേ ശീതം, ഉഷ്ണം, സുഖം, ദുഃഖം, മാനം, അവമാനം. എന്നിവയിൽ സമനില കൈക്കൊണ്ട് സാക്ഷാൽ ആത്മഭാവത്തോടെ വർത്തിക്കുകയുള്ളു. ശാസ്ത്രത്തിൽ പറഞ്ഞിരിക്കുന്ന വസ്തുകളുടെ പരിജ്ഞാനത്തേയാണ് ജ്ഞാനമെന്നു പറയുന്നത്. ശാസ്ത്രങ്ങൾവഴി അറിയപ്പെടുന്ന പദാർത്ഥങ്ങളുടെ സ്വാനുഭവമാണ് വിജ്ഞാനം. ഈ ജ്ഞാനവിജ്ഞാനങ്ങൾകൊണ്ട് സംതൃപ്തമായ അന്തഃകരണത്തോടുകൂടിയവനും, കുലുങ്ങാത്തവനും, വിജിതേന്ദ്രിയനും, കല്ലുംമണ്ണും കാഞ്ചനവും തുല്യമായിക്കാണുന്നവനുമായ യോഗിയെ യുക്തൻ (യോഗാരൂഢൻ) എന്നു പറയുന്നു. സുഹൃത്തുക്കൾ, മിത്രങ്ങൾ, ശത്രുക്കൾ, ഉദാസീനന്മാർ, ദ്വേഷ്യന്മാർ, ബന്ധുക്കൾ, സാധുക്കൾ, പാമരന്മാർ എന്നിവരിൽ എല്ലാം സമഭാവനയോടെ വർത്തിക്കുന്ന യോഗി യോഗാരൂഢന്മാരിൽവെച്ച് ഉത്തമനാകുന്നു. പ്രത്യുപകാരത്തെ അപേക്ഷിക്കാതെ ഉപകാരം ചെയ്യുന്നവനാണ് 'സുഹൃത്ത്' ; സ്നേഹത്തോടുകൂടി വർത്തിക്കുന്നവനാണ് മിത്രം'. ഒരു പക്ഷത്തിലും ചേരാത്തവനെ 'ഉദാസീനൻ' എന്നു പറയാം. വിരോധികളായ ഇരുപക്ഷക്കാർക്കും ഹിതം ആഗ്രഹിക്കുന്നവനാണ് 'മധ്യസ്ഥൻ' . എപ്പോഴും അപ്രിയം ചെയ്യുന്നവനെ 'ദ്വേഷ്യൻ' എന്നു പറയാം. സംബന്ധിയെയാണ് 'ബന്ധു' എന്നു പറയുന്നത്. ശാസ്ത്രമനുസരിച്ച് ജീവിക്കുന്ന സജ്ജനങ്ങളാണ് സാധുക്കൾ. പ്രതിഷിദ്ധങ്ങളായ കാര്യങ്ങൾ ചെയ്യുന്നവരെ 'പാപന്മാർ' എന്ന് പറയാം. ആര് എന്തു പ്രവൃത്തി ചെയ്യുന്നവൻ എന്നും മറ്റും ചിന്തിക്കാതെ ഇവരിൽ സമബുദ്ധിയായി വർത്തിക്കുന്നവൻ യോഗാരൂഢന്മാരിൽവെച്ച് ഉത്തമനാണ്. ഈ ഉന്നതമായ നില സിദ്ധിക്കണമെന്ന് ആഗ്രഹി

ക്കുന്ന യോഗി മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവയെ അടക്കി ഒന്നിലും ആഗ്രഹമില്ലാതെ, ഒരു വസ്തുവും തന്റേതായി സൂക്ഷിക്കാതെ, സർവ്വവും സംന്യസിച്ച, ഗിരിഗുഹാദിയാകുന്ന ഏകാന്തപ്രദേശത്ത് ഏകാകിയായിരുന്ന്, സർവ്വദാ മനസ്സിനെ സമാധിയിൽ ഉറപ്പിച്ചുവയ്ക്കേണ്ടതാണ്. സ്വാഭാവികമായോ, സാംസ്കാരംകൊണ്ടോ, ശുദ്ധമായ, ഏകാന്തമായ സ്ഥലത്ത് അധികം ഉയരാതേയും താഴാതേയും ദർഭ, തോല്, വസ്ത്രം ഇവ ക്രമത്തിൽ മേല്ക്കുമേൽ വിരിച്ചു സ്ഥിരമായ ഒരു ആസനം നിർമ്മിച്ച് അതിൽ ഇരുന്ന് യോഗി ഇന്ദ്രിയമനോവ്യാപാരങ്ങളെ അടക്കി എല്ലാ വിഷയങ്ങളിലുംനിന്നു മനസ്സിനെ പിൻതിരിപ്പിച്ച് ഏകാഗ്രമാക്കി അന്തഃകരണവിശുദ്ധിക്കായി യോഗം പരിശീലിക്കണം. ശരീരം, തല, കഴുത്ത് ഇവയെ ഇളക്കംവരാതെ നേരെവെച്ചു സ്വന്തം നാസികയുടെ അഗ്രത്തിലേക്ക് ശരിക്കു നോക്കുന്നതുപോലെ ദൃഷ്ടികളെ ഉറപ്പിച്ചുനിർത്തി അങ്ങുമിങ്ങും നോക്കാതെ വേണം യോഗി ആസനത്തിൽ ഇരിക്കേണ്ടത്. ഈ യോഗപരിശീലനകാലത്തു മനസ്സിനെ അത്യന്തം ശാന്തമാക്കിവെച്ച് ഒന്നിലും ഭയമില്ലാതെ ഗുരുശുശ്രൂഷ, ഭിക്ഷാന്നഭുക്തി മുതലായ ബ്രഹ്മചാരിധർമ്മങ്ങൾ സ്വീകരിച്ച് മനോവ്യാപാരങ്ങളെ നിയന്ത്രിച്ച്, സർവ്വേശ്വരനായ എന്നെപ്പറ്റി മാത്രം സർവ്വദാ ചിന്തിച്ച്, വാസുദേവനായ ഞാൻതന്നെയാണ് പരബ്രഹ്മമെന്നു നിശ്ചയിച്ചുറച്ച്, യോഗി ഇരിക്കേണ്ടതാണ്. ഇപ്രകാരമുള്ള അനുഷ്ഠാനംകൊണ്ട് മനസ്സിനെ വിഷയങ്ങളിൽനിന്നും പിൻതിരിപ്പിച്ച് സമാധിയിൽ ഉറപ്പിക്കുവാൻ കഴിയുന്ന യോഗിക്കു മോക്ഷമാകുന്ന പരമഫലത്തെ പ്രദാനംചെയ്യുന്നതും എന്റെ അധീനതയിൽ ഇരിക്കുന്നതുമായ ശാന്തിയെ പ്രാപിക്കുവാൻ സാധിക്കുന്നതുമാണ്.

എടോ അർജ്ജുനാ, ഇനി ഞാൻ യോഗിക്കുവേണ്ട ആഹാരാദിനിശ്ചയങ്ങളെപ്പറ്റി പറഞ്ഞുതരാം. തനിക്കു വേണ്ടുന്നതിൽ അധികം ഭക്ഷിക്കുന്നവന്ന് യോഗം സിദ്ധിക്കുന്നതല്ല. അതുപോലെ തീരെ ഭക്ഷിക്കാത്തവന്നും യോഗസിദ്ധി ഉണ്ടാവുകയില്ല. അതുകൊണ്ട് യോഗി ആവശ്യത്തിൽ കവിഞ്ഞും ആവശ്യത്തിൽ കുറഞ്ഞും ഭക്ഷിക്കാതിരിക്കണം. യോഗിയുടെ ആഹാരത്തിന്റെ അളവിനെക്കുറിച്ച് യോഗശാസ്ത്രത്തിൽ നിർദ്ദേശിച്ചിട്ടുണ്ട്. വയറിന്റെ നാലിൽ രണ്ടുഭാഗം കറിയും അന്നവുംകൊണ്ടും, മൂന്നാമത്തെഭാഗം വെള്ളംകൊണ്ടും നിറയ്ക്കണമെന്നും, നാലാമത്തെ ഭാഗം വായു സഞ്ചാരത്തിന്നായി ഒഴിച്ചിടണമെന്നുമാണ് ആ നിർദ്ദേശം. അതുപോലെ അധികം ഉറങ്ങുന്ന ശീലമുള്ളവന്നും ഒട്ടും ഉറങ്ങാത്ത പ്രകൃതക്കാരന്നും യോഗസിദ്ധി ഉണ്ടാവുകയില്ല. ആഹാരം, സഞ്ചാരം, പ്രവൃത്തി, ഉറക്കം, ഉണർച്ച ഇവ നിശ്ചിതകാലങ്ങളിൽ നിശ്ചിതമായ അളവിൽ നടത്തുന്ന യോഗിക്ക് യോഗം സർവ്വസംസാരദുഃഖങ്ങളേയും നശിപ്പിക്കുന്നതായി ഭവിക്കും. എപ്പോൾ മനസ്സ് നിയന്ത്രിതമായ ഏകാഗ്രതയെ പ്രാപിച്ച് ആത്മാവിൽ മാത്രമായി നിലകൊള്ളുമോ അപ്പോൾ ആ യോഗിയെ 'യുക്ത' നെന്നു പറയാം. ഇങ്ങനെ ആത്മധ്യാനം അനുഷ്ഠിക്കുന്നവനും സംയതമായ അന്തഃകരണത്തോടുകൂടിയവനുമായ യോഗി, കാറ്റടിക്കാത്ത സ്ഥലത്തിരിക്കുന്ന വിളക്കുപോലെ ചലനംകൂടാതെ പ്രകാശമാത്രമായിരിക്കുമെന്നാണ് യോഗശാസ്ത്രവിശാരദന്മാർ പറയുന്നത്.

അനുഷ്ഠാനംകൊണ്ട് എപ്പോൾ നിയന്ത്രിതമായ മനസ്സ് ഉപശമത്തെ പ്രാപിക്കുമോ, സമാധിയാൽ പരിശുദ്ധമായ അന്തഃകരണംകൊണ്ട് പരമചൈതന്യമായും ജ്യോതിഃസ്വരൂപമായും ഇരിക്കുന്ന ആത്മാവിനെ സാക്ഷാത്കരിച്ച് യോഗി എപ്പോൾ ആത്മാവിൽത്തന്നെ സന്തുഷ്ടനായിരിക്കുമോ, എപ്പോൾ അനന്തവും, ഇന്ദ്രിയങ്ങൾക്ക് വിഷയമല്ലാത്തതും, ബുദ്ധികൊണ്ടുമാത്രം ഗ്രഹിക്കുവാൻ കഴിയുന്നതുമായ സുഖം അനുഭവിക്കുവാൻ കഴിയുമോ, ഏതൊരുനില എത്തിക്കഴിഞ്ഞാൽപ്പിന്നെ ആത്മസ്വരൂപത്തിൽനിന്നും ചലനം സംഭവിക്കുകയില്ലയോ, ഏതൊന്നിനെ നേടിക്കഴിഞ്ഞാൽ അതിനെക്കാൾ മെച്ചപ്പെട്ട മറ്റൊന്നു നേടാനുണ്ട് എന്നു കരുതാതിരിക്കുമോ, ഏതൊരു നിലയിൽ ത്തിക്കഴിഞ്ഞാൽ എത്ര മഹത്തായ ദുഃഖബാധകൊണ്ടും അതിൽനിന്നു മാറ്റം വരാതിരിക്കുമോ, ദുഃഖത്തിന്റെ കണികപോലും തീണ്ടാത്ത ആ ആത്മാവസ്ഥാവിശേഷമാണ് 'യോഗം'. ആ യോഗം നിശ്ചയജ്ഞാനത്തോടും നിർവ്വേദരഹിതമായ മനസ്സോടുംകൂടി വേണം അനുഷ്ഠിക്കുവാൻ. ശാസ്ത്രം, ആചാര്യോപദേശം, മുതലായവയിൽനിന്നും ലഭിക്കുന്ന നിസ്സംശയമായ ജ്ഞാനമാണ് നിശ്ചയം. ക്ലേശകരമാണ്, അസാദ്ധ്യമാണ് എന്നീ തോന്നൽകൊണ്ട് വന്നുചേരുന്ന അനുഷ്ഠാനത്തിലുള്ള ആലസ്യമാണ് 'നിർവ്വേദം'. നിശ്ചയവും അനിർവ്വേദവും യോഗസിദ്ധിക്കുള്ള രണ്ടു മുഖ്യമായ ഉപാധികളാണ്. സങ്കല്പജന്യങ്ങളായ എല്ലാ കാമങ്ങളേയും വാസനാസഹിതം ഉപേക്ഷിച്ചും വിവേകയുക്തമായ മനസ്സുകൊണ്ട് സകലവിഷയങ്ങളിൽനിന്നും ഇന്ദ്രിയസമൂഹത്തെ പിൻതിരിച്ചും വേണം യോഗപരിശീലനം നടത്തുവാൻ. ധൈര്യയുക്തമായ ബുദ്ധികൊണ്ട് യോഗി മനസ്സിനെ 'ആത്മാവാണ് സർവ്വവും; അതിൽനിന്നും ഭിന്നമായി ഒന്നുമില്ല' എന്ന് ആത്മാവിൽ ദൃഢമായി ഉറപ്പിച്ച് ബാഹ്യവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളിൽ നിന്നും പതുക്കെപ്പതുക്കെ പിൻതിരിക്കേണ്ടതാണ്. ഒന്നിനെപ്പറ്റിയും ചിന്തിക്കാതിരിക്കുവാനും ശ്രദ്ധിക്കേണ്ടതാണ്. ഈ യോഗത്തെ സംബന്ധിച്ചിടത്തോളം ഇത് ഒരു മുഖ്യമായ വിധിയാണ്. മനസ്സ് സ്വാഭാവികമായി ചഞ്ചലവും അസ്ഥിരവുമാണ്. ഏതേതുവിഷയങ്ങൾനിമിത്തമാണോ മനസ്സു ചലിക്കുന്നത് ശബ്ദാദികളായി അതാതു വിഷയങ്ങളിൽനിന്നും അതിനെ പിൻതിരിപ്പിച്ച് ആത്മാവിൽത്തന്നെ ഉറപ്പിച്ചു നിർത്തേണ്ടതാണ്. തത്ത്വനിരൂപണം കൊണ്ട് ആ വിഷയങ്ങൾ വെറും തോന്നലുകൾ മാത്രമാണെന്നു വരുത്തിയും വൈരാഗ്യഭാവനകൊണ്ടും മനസ്സിന് ഈ മാറ്റം വരുത്തുവാൻ സാധിക്കുന്നതാണ്. യോഗാഭ്യാസബലംകൊണ്ട് ഇപ്രകാരം യോഗികൾക്ക് മനസ്സിനെ ആത്മാവിൽത്തന്നെ പ്രശാന്തമാക്കുവാൻ കഴിയുന്നതാണ്. അങ്ങനെ പ്രശാന്തമാനസനും മോഹം തുടങ്ങിയ ക്ലേശങ്ങൾ നശിച്ചവനും ബ്രഹ്മംതന്നെ സകലതുമെന്ന നിശ്ചയത്തോടുകൂടി ജീവന്മുക്തപദത്തിൽ വർത്തിക്കുന്നവനും കല്മഷം കൈവിട്ടവനുമായ യോഗിക്ക് ഉത്തമമായ (നിരതിശയമായ) സുഖം ലഭിക്കുമെന്നുള്ളത് സർവ്വസമ്മതമാണ്. ഇവിടെ പറഞ്ഞ ക്രമത്തിൽ പ്രതിബന്ധമൊന്നും കൂടാതെ മനസ്സിനെ സർവ്വദാവശീകരിച്ച് ആത്മാവിൽ ഉറപ്പിച്ചുനിർത്തുവാൻ കഴിയുന്ന പാപരഹിതനായ യോഗിക്ക് പ്രയാസംകൂടാതെ ബ്രഹ്മസായൂജ്യമാകുന്ന നിത്യാനന്ദം സിദ്ധിക്കുമെന്നതിൽ സംശയമില്ല. സമാഹിതമായ അന്തഃകരണത്തോടുകൂടിയവനും, ബ്രഹ്മാവുതുടങ്ങി സ്ഥാവരംവരെയുള്ള എല്ലാ ഭൂതങ്ങളിലും തുല്യമായി ഏകവും ആത്മഭൂതവുമായ ബ്രഹ്മത്തെ ദർശിക്കുന്നവനുമായ യോഗി സ്വാത്മാവിനെ സകലഭൂതങ്ങളിലും സ്ഥിതിചെയ്യുന്നതായും, സ്വാത്മാവിൽ സകലഭൂതങ്ങളും ഐക്യത്തെ പ്രാപിച്ചതായും കാണുന്നു. വാസുദേവനും എല്ലാറ്റിന്റേയും ആത്മാവുമായ എന്നെ എല്ലാ ഭൂതങ്ങളിലും വർത്തിക്കുന്നതായും ബ്രഹ്മാവു തുടങ്ങിയ ഭൂതജാലം മുഴുവൻ സർവ്വാത്മാവായ എന്നിൽ സ്ഥിതിചെയ്യുന്നതായും ആരു കാണുന്നുവോ ആ ആത്മൈകത്വദർശിക്ക് ഞാൻ അപ്രത്യക്ഷനായിരിക്കുന്നതല്ല. ആ ജ്ഞാനി വാസുദേവനായ എനിക്കും അപ്രത്യക്ഷനാകുന്നതല്ല. അവന്റേയും എന്റേയും ആത്മാവ് ഒന്നാകുന്നു എന്നതാണ് അതിനു കാരണം. തന്റെ ആത്മാവ് തനിക്കു പ്രിയമായിത്തന്നെ ഇരിക്കുമെന്നതു പ്രസിദ്ധമാണല്ലോ. അതുകൊണ്ട് ഞാൻതന്നെയാണ് സർവ്വാത്മൈകത്വദർശി എന്നു ധരിക്കേണ്ടതാണ്. ഈ ഐക്യത്തിൽ ദൃഢമായി നിന്നുകൊണ്ട് എല്ലാ പ്രാണികളിലും ഇരിക്കുന്ന എന്നെ ഭജിക്കുന്ന തത്ത്വജ്ഞാനിയായ യോഗി ഏതെല്ലാം വിധത്തിൽ വർത്തിച്ചുകൊണ്ടിരുന്നാലും വൈഷ്ണവമായ ആ പരമപദത്തിൽത്തന്നെ വർത്തിക്കുന്നു എന്നു ധരിക്കേണ്ടതാണ്. അവൻ നിത്യമുക്തൻതന്നെയാണ്. മോക്ഷമാർഗ്ഗത്തിൽ പിന്നെ അവനു യാതൊരു പ്രതിബന്ധവും ഉണ്ടാകുന്നതല്ല. തനിക്ക് ഇഷ്ടമല്ലാത്തത് എല്ലാം മറ്റുള്ളവർക്കും ഇഷ്ടമല്ലാത്തതായിരിക്കുമെന്നും തനിക്ക് അനിഷ്ടമായിട്ടുള്ളത് മറ്റു സകല ജീവികൾക്കും അനിഷ്ടമായിരിക്കു

മെന്നും കരുതുന്ന മഹാത്മാവ് ഉണ്ടല്ലോ. തനിക്കുള്ളതു പോലെയാണ് സകല ജീവരാശികളിലും സുഖദുഃഖങ്ങളെന്ന് സകലതിനേയും തന്നോടൊപ്പം കാണുന്ന ആ മഹാത്മാവ്, മഹാശയൻ, ഒരു പ്രാണിക്കും പ്രതികൂലമായി യാതൊന്നും പ്രവർത്തിക്കുകയില്ല. അദ്ദേഹമാണ് സാക്ഷാൽ അഹിംസകൻ. അഹിംസകനും തത്ത്വജ്ഞാനിയുമായ യോഗിയാണ് എല്ലാ യോഗികളിലുംവെച്ച് ഉത്തമൻ.

ഈ തത്ത്വദർശനരൂപമായ സമ്യഗ്ദർശനലക്ഷണമായ യോഗം സാമാന്യനിലയിൽ സമ്പാദിക്കുവാൻ വളരെ വിഷമമുള്ളതാണെന്ന് അർജ്ജുനന്നു ബോദ്ധ്യമായി. അതുകൊണ്ട് അതു ലഭിപ്പാൻ വേണ്ട മാർഗ്ഗമെന്താണെന്ന് ഭഗവാനിൽനിന്നുതന്നെ തീർച്ചയായും കേൾക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതു കാരണം ഇങ്ങനെ ചോദിച്ചു:

"ഭഗവാനേ, അങ്ങ് സാമ്യത്തെ മുൻനിർത്തി ഉപന്യസിച്ച ഈ യോഗത്തിന് മനസ്സിന്റെ ചഞ്ചലത്വംകൊണ്ട് സ്ഥിരമായ ഒരു സ്ഥിതി ഉണ്ടാകുമെന്ന് എനിക്കു തോന്നുന്നില്ല. മനസ്സ് ചഞ്ചലമാണെന്നു മാത്രമല്ല, അത് ദേഹേന്ദ്രിയങ്ങളെയിട്ട് ഇളക്കിമറിച്ചു പരവശപ്പെടുത്തുകയും ചെയ്യുന്നതാണ്. അതിനെ ഏതുവിധത്തിലും അടക്കിനിർത്തുവാനും പ്രയാസമാണ്. അതിന്റെ വിഷയത്തിലേക്കുള്ള ഗതി തടയുവാനുള്ള ക്ലേശമാണ് അതിനു കാരണം. തന്തുനാഗത്തെപ്പോലെ അതിനെ വെട്ടിമുറിക്കുവാനും എളുപ്പമല്ല. ഇങ്ങനെയുള്ള മനസ്സിനെ അടക്കുക എന്നത് വായുവിനെ നിഗ്രഹിക്കുന്നതുപോലെ ദുഷ്കരമെന്നാണ് എന്റെ അഭിപ്രായം."

അർജ്ജുനന്റെ അഭിപ്രായം സമ്മതിച്ചുകൊണ്ടുതന്നെ ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു.

"എടോ, അർജ്ജുനാ! മനസ്സ് ചഞ്ചലവും ദുർനിഗ്രഹവുമാണെന്ന കാര്യത്തിൽ സംശയമില്ല. ആ മനസ്സിനെ അഭ്യാസംകൊണ്ടും വൈരാഗ്യംകൊണ്ടും നിയന്ത്രിക്കുകയാണ് വേണ്ടത്. മനസ്സിന്റെ അവസ്ഥയിലൊന്നിൽ വരുത്തുന്ന ഒരേതരം അറിവുകളുടെ ആവർത്തനമാണ് അഭ്യാസം. ലൗകികങ്ങളും അലൗകികങ്ങളുമായ ഭോഗങ്ങൾ അപൂർണ്ണങ്ങളാണെന്നും അനിത്യങ്ങളാണെന്നും ആവർത്തിച്ചു ധരിച്ചു വെറുക്കുന്നതിനെയാണ് വൈരാഗ്യമെന്നു പറയുന്നത്. ഈ അഭ്യാസവും വൈരാഗ്യവും കൊണ്ട് അന്തഃകരണം നിയന്ത്രിക്കാത്തവന്ന് യോഗസിദ്ധി ഉണ്ടാകുവാൻ പ്രയാസമെന്നാണ് എന്റെ അഭിപ്രായം. അഭ്യാസവൈരാഗ്യങ്ങൾകൊണ്ടു മനോനിയന്ത്രണം സിദ്ധിച്ചവന്ന് വീണ്ടും പ്രയത്നിച്ച് അതേ ഉപായംകൊണ്ട് യോഗസിദ്ധി സമ്പാദിക്കുവാൻ കഴിയുന്നതാണ്."

ഈ ഘട്ടത്തിൽ അർജ്ജുനന് മറ്റൊരു സംശയമുണ്ടായി. യോഗാഭ്യാസം അംഗീകരിക്കുക കാരണം ഇഹലോകപ്രാപ്തിക്കും പരലോകപ്രാപ്തിക്കും കാരണമായ കർമ്മങ്ങൾ ഉപേക്ഷിച്ചവനും യോഗസിദ്ധിഫലവും മോക്ഷസാധനവുമായ തത്ത്വജ്ഞാനം സിദ്ധിക്കാത്തവനുമായ ഒരു യോഗി മരണകാലത്ത് യോഗമാർഗ്ഗത്തിൽനിന്ന് ഭ്രഷ്ടനാകുന്നുവെങ്കിൽ അയാൾക്കു നാശമല്ലാതെ മറ്റൊന്നും സംഭവിക്കുവാൻ ഇടയില്ലല്ലോ എന്നായിരുന്നു ആശങ്ക. ആ ആശങ്കയെ അർജ്ജുനൻ ഒരു ചോദ്യംകൊണ്ട് വെളിപ്പെടുത്തി.

"ഭഗവാനേ! ഒരുവന് യോഗത്തിൽ ശ്രദ്ധയും ആസ്തിക്യബുദ്ധിയും ഉണ്ടായി എന്നിരിക്കട്ടെ. എന്നാൽ, അവൻ അതിൽ പ്രയത്നം ചെയ്യുന്നില്ല. അവസാനകാലത്ത് യോഗത്തിൽനിന്നും അയാളുടെ മനസ്സ് ഇളകുകയും സ്മൃതി നശിക്കുകയും ചെയ്തു. എന്നുവന്നാൽ, യോഗഫലമാകുന്ന തത്ത്വജ്ഞാനം ലഭിക്കാത്ത അയാൾക്ക് എന്തുവിധം ഗതിയാണുണ്ടാവുക? കർമ്മമാർഗ്ഗം, യോഗമാർഗ്ഗം എന്നീ രണ്ടിൽനിന്നും ഒരുപോലെ തെറ്റിപ്പോയവനും ബ്രഹ്മപ്രാപ്തിക്കു പറ്റുന്ന മാർഗ്ഗമേതാണെന്ന് അറിഞ്ഞുകൂടാത്തവനും നിരാശ്രയനുമായ അവൻ ചിന്നച്ചിതറിയ മേഘംപോലെ നശിക്കുകയില്ലേ? എന്റെ ഈ സംശയം നിശ്ശേഷം തീർത്തുതരുവാൻ അർഹൻ അങ്ങു മാത്രമാണ്! അങ്ങയെ ഒഴിച്ച് മറ്റൊരു ഋഷിയോ ദേവനോ ഈ സംശയം തീർക്കുവാനുണ്ടാകുമെന്നു തോന്നുന്നില്ല. ഈ വസ്തുത പരക്കെ ബോദ്ധ്യമുള്ളതാണ്."

അർജ്ജുനന്റെ ചോദ്യംകേട്ട് ശ്രീകൃഷ്ണഭഗവാൻ ഇങ്ങനെ പറഞ്ഞു:

"എടോ, അർജ്ജുനാ! യോഗഭ്രഷ്ടന് ഇഹലോകത്തിലോ, പരലോകത്തിലോ നാശമുണ്ടാവുകയില്ല. പൂർവ്വജന്മത്തേക്കാൾ താഴ്ന്ന ജന്മവും അവന്നുണ്ടാവുകയില്ല. നല്ലത് ചെയ്യുന്നവന് അപകർഷം ബാധിക്കയില്ല എന്നു പ്രസിദ്ധമാണല്ലോ? യോഗഭ്രഷ്ടൻ യോഗത്തിന്റെ മാർഗ്ഗത്തിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ഒരു സന്ന്യാസിയായിരുന്നുവല്ലോ. ആ സാമർത്ഥ്യംകൊണ്ട് അദ്ദേഹം അശ്വമേധം തുടങ്ങിയ പുണ്യകർമ്മങ്ങൾ ചെയ്തിട്ടുള്ളവരുടെ ലോകങ്ങളെത്തന്നെ പ്രാപിക്കും. അവിടെ വസിച്ച ദീർഘകാലം ഭോഗങ്ങൾ അനുഭവിച്ചതിന്നുശേഷം പുണ്യം നശിക്കുമ്പോൾ ആ യോഗഭ്രഷ്ടൻ ധർമ്മിഷ്ഠരായ ഐശ്വര്യവാന്മാരുടെ ഗൃഹത്തിൽ വീണ്ടും വന്നു പിറക്കുന്നതാണ്. അല്ലെങ്കിൽ അദ്ദേഹം ദരിദ്രരും ബുദ്ധിമാന്മാരുമായ യോഗികളുടെ കുലത്തിൽവന്നു ജനിക്കാം. അത്തരത്തിലുള്ള ജനനം ആദ്യത്തേതിനെ അപേക്ഷിച്ച് കിട്ടുവാൻ കൂടുതൽ പ്രയാസമുള്ളതാണ് എന്നാണ് പ്രസിദ്ധി. യോഗികളുടെ കുലത്തിൽ ജന്മംലഭിക്കുന്ന യോഗഭ്രഷ്ടൻ മുൻ ജന്മത്തിലുള്ള ആ മോക്ഷബുദ്ധിതന്നെ നേടുകയും, പണ്ടത്തേതിലും കൂടുതലായി മോക്ഷസിദ്ധിക്കു പ്രയത്നിക്കുകയും ചെയ്യുന്നതാണ് പ്രതിബന്ധവാനായാലും യോഗഭ്രഷ്ടൻ കഴിഞ്ഞ ജന്മത്തിൽ ചെയ്തിട്ടുള്ള അഭ്യാസത്തിന്റെ ബലം കൊണ്ട് മോക്ഷത്തിന്റെ മാർഗ്ഗത്തിലേക്ക് ആകർഷിക്കപ്പെടുമെന്നുള്ളതിൽ സംശയമില്ല. യോഗാഭ്യാസത്തിൽ നിന്നും ഉണ്ടായിട്ടുള്ള സംസ്കാരത്തെക്കാൾ ബലമേറിയ അധർമ്മം ചെയ്തിട്ടില്ലാത്തവൻ ആ സംസ്കാരത്തിന്റെ വഴിക്കുതന്നെ നയിക്കപ്പെടുന്നതാണ്. അധർമ്മം കൂടുതൽ ബലവത്താകുമ്പോൾ അതുകൊണ്ട് യോഗജന്യമായ സംസ്കാരം പ്രകാശിക്കാതെ നിന്നേക്കാം. അധർമ്മം ക്ഷയിച്ചാൽ ഉടനെ ആ സംസ്കാരം തന്നെത്താനെ പ്രവർത്തനം ആരംഭിക്കും. എത്ര കാലം നിലനിന്നാലും അതിനു നാശം സംഭവിക്കുന്നതല്ല. അതുകൊണ്ട് യോഗത്തിന്റെ സ്വരൂപമെന്താണെന്ന് അറിവാനുള്ള ഇച്ഛയോടുകൂടി മാത്രം യോഗമാർഗ്ഗത്തിൽ പ്രവർത്തിച്ച് യോഗഭ്രഷ്ടനായിത്തീർന്ന സന്ന്യാസിയോടുകൂടി ഒരു പ്രത്യേകവൈശിഷ്ട്യംകൊണ്ട് വേദോക്തകർമ്മങ്ങളെ അനുഷ്ഠിച്ചാലുണ്ടാകുന്ന ഫലത്തേക്കാൾ ഉത്കൃഷ്ടമായ ഫലം നേടുന്നതാണ്. ഈ സ്ഥിതിക്ക് യോഗത്തെ വേണ്ടമാതിരി അറിഞ്ഞ് യോഗനിഷ്ഠയിൽത്തന്നെ ഇരുന്ന് അഭ്യാസംചെയ്യുന്നവനുണ്ടാകുന്ന മേന്മകളെപ്പറ്റി പ്രത്യേകം എടുത്തുപറയേണ്ടതില്ലല്ലോ. അധികം പ്രയത്നിക്കുന്ന യോഗി പാപം നശിച്ച അനേകജന്മസംസ്കാരംകൊണ്ട് ക്രമത്തിൽ തത്ത്വജ്ഞാനം നേടുകയും ഒടുവിൽ മോക്ഷംപ്രാപിക്കുകയും ചെയ്യുന്നതാണ്.

തപസ്വികളേക്കാളും, ശാസ്ത്രപാണ്ഡിത്യമുള്ളവരേക്കാളും, അഗ്നിഹോത്രാദികർമ്മങ്ങൾ അനുഷ്ഠിക്കുന്നവരേക്കാളും വിശിഷ്ടനാണ് യോഗി. എടോ, അർജ്ജുനാ! അതുകൊണ്ട് നീ യോഗിയായിത്തീരുകതന്നെ വേണം. രുദ്രൻ, ആദിത്യൻ മുതലായ ദേവന്മാരെ ധ്യാനിക്കുന്ന എല്ലാ യോഗികളിലുംവെച്ച് വാസുദേവനായ എന്നെ ഏകാഗ്രതയോടെ ധ്യാനിക്കുകയും ശ്രദ്ധയോടെ ഭജിക്കുകയും ചെയ്യുന്നവനാണ് ഉത്കൃഷ്ടനായ യോഗി എന്നാണ് എന്റെ അഭിപ്രായം.

## അദ്ധ്യായം 6

**ആത്മസംയമനയോഗം** – ശ്രീഭഗവാൻ പറഞ്ഞു:

1. അനാശ്രിതഃ കർമ്മഫലം
   കാര്യം കർമ്മ കരോതി യഃ

സ സംന്യാസീ ച യോഗി ച
ന നിരഗ്നിർ ന ചാക്രിയഃ

കർമ്മഫലത്തെ ആശ്രയിക്കാതെ കർത്തവ്യമായ കർമ്മത്തെ അനുഷ്ഠിക്കുന്നവനത്രേ സന്ന്യാസിയും യോഗിയും. അല്ലാതെ അഗ്നിഹോത്രാദികൾ അനുഷ്ഠിക്കാത്തവനോ, കർമ്മം ചെയ്യാത്തവനോ അല്ല. (ഗൃഹസ്ഥാശ്രമം ത്യജിക്കണമെന്നില്ല, കർമ്മം ചെയ്യാതിരിക്കണമെന്നുമില്ല).

മുൻഅദ്ധ്യായത്തിലെ അവസാനത്തിൽ 3 ശ്ലോകങ്ങൾ കൊണ്ടു സൂചിപ്പിച്ച ധ്യാനയോഗത്തിന്റെ ബഹിരംഗസാധനം, അതിന്റെ ഫലം, അതിന്നുള്ള അധികാരി എന്നിവയെ വിസ്തരിക്കുവാൻ തുടങ്ങുന്നു. ആദ്യമായി ജ്ഞാനമുണ്ടാവാൻ കാരണം ചിത്തശുദ്ധിയും ചിത്തശുദ്ധിക്കു കാരണം കർമ്മയോഗവുമാണ്. അതുകൊണ്ട് മോക്ഷേച്ഛയുള്ളവർ ശ്രദ്ധയോടും ഭക്തിയോടും കൂടി നിയമേന ചെയ്യേണ്ടതായ കർമ്മം ചെയ്യണം. അങ്ങനെ ചെയ്യുന്നവനേയും കർമ്മയോഗത്തേയും സ്തുതിക്കുവാൻ ഭാവിക്കുന്ന ശ്രീകൃഷ്ണഭഗവാൻ പറയുന്നു: വേദാവേദാംഗങ്ങളേയും അവയുടെ സാരത്തേയും അറിഞ്ഞിരിക്കുന്ന മുമുക്ഷു ശ്രൗതവും സ്മാർത്തവുമായ കർമ്മങ്ങളുടെ ഫലങ്ങളെ ആഗ്രഹിക്കാതെ ഈശ്വരപ്രീതിക്കായി സമർപ്പിച്ച് നിയമപൂർവ്വം ചെയ്യേണ്ടതായ നിത്യനൈമിത്തികകർമ്മങ്ങളെചെയ്യണം. എന്നാൽ അവൻ സന്ന്യാസിയും കർമ്മയോഗിയുമാകും. കർമ്മഫലത്തിൽ കാംക്ഷയില്ലാത്തതുകൊണ്ട് സന്ന്യാസിയായി. കർമ്മം ചെയ്യുന്നതുകൊണ്ട് കർമ്മയോഗിയുമായി. ഗൃഹസ്ഥനായിരുന്നാലും അവൻ സന്ന്യാസിതന്നെ. അഗ്നിപൂർവ്വകങ്ങളായ കർമ്മങ്ങളെ ഉപേക്ഷിക്കുവാൻ മാത്രം സന്ന്യാസിയാകുമെന്നോ എല്ലാകർമ്മങ്ങളേയും വിട്ടിരിക്കുന്നവർ മാത്രം യോഗി ആകുമെന്നോ നിയമമൊന്നുമില്ല. ആത്മവിജ്ഞാനത്തിന്ന് ഉപകരിക്കുന്ന ശ്രവണാദികൾ നിർവ്വിഘ്നം സാധിക്കുവാൻവേണ്ടി ഇവയെല്ലാം ഉപേക്ഷിച്ചവനും ജ്ഞാനയോഗത്തിൽ സ്ഥിരനാകുവാൻവേണ്ടി ദേഹചേഷ്ടാരൂപങ്ങളായ സകല കർമ്മങ്ങളും ഉപേക്ഷിച്ചവനും സന്ന്യാസിയും യോഗിയുമാകുന്നു. മേൽകാണിച്ച ഗൃഹസ്ഥൻ അഗ്നികാര്യങ്ങളേയും നിത്യനൈമിത്തിക കർമ്മങ്ങളേയും ഉപേക്ഷിച്ചിരുന്നാലും, സന്ന്യാസിയും യോഗിയുമാണെന്നു ധരിക്കേണ്ടതാണ്.

2. യം സംന്യാസമിതി പ്രാഹുർ
യോഗം തം വിദ്ധി പാണ്ഡവ!
ന ഹ്യസംന്യസ്തസങ്കല്പോ
യോഗീ ഭവതി കശ്ചന.

ഹേ പാണ്ഡുനന്ദനാ! ഏതിനെയാണോ സന്ന്യാസമെന്നു പറയുന്നത് അതിനെത്തന്നെ, നിഷ്കാമകർമ്മയോഗമെന്നു മനസ്സിലാക്കുക. എന്തെന്നാൽ, സങ്കല്പങ്ങളെ സംന്യസിക്കാത്ത, (ഫലേച്ഛവിടാത്ത) ഒരുവനും യോഗിയായിത്തീരുന്നതല്ല.

സർവ്വകർമ്മങ്ങളേയും ആത്മസാക്ഷാൽക്കാരത്തിന്നു വേണ്ടി വെടിഞ്ഞ് ശ്രവണമനനാദികളിൽ പ്രവർത്തിച്ച് ബ്രഹ്മത്തെ അറിഞ്ഞവനെയല്ലേ സന്ന്യാസിയെന്നും യോഗിയെന്നും പറയാറുള്ളത്? അങ്ങനെയിരിക്കെ പ്രവൃത്തിമാർഗ്ഗത്തിൽ ഏർപ്പെട്ടിരിക്കുന്ന അജ്ഞാനരഹിതനെ സന്ന്യാസിയെന്നും യോഗിയെന്നും പറയുന്നതു ശാസ്ത്രവിരുദ്ധമല്ലയോ? എന്ന ചോദ്യത്തിന് 'അല്ല' എന്നുത്തരം പറയുന്നു. കർമ്മം ചെയ്യാതിരിക്കുന്നതായ ഏതൊരു ധർമ്മത്തെ പണ്ഡിതന്മാർ സന്ന്യാസം എന്നു പറയുന്നുവോ അതിനെത്തന്നെ നീ 'കർമ്മയോഗ' മെന്നറിഞ്ഞുകൊള്ളുക. എന്തുകൊണ്ടെന്നാൽ ധർമ്മത്തിൽ മാത്രമേ വ്യത്യാസമുള്ളൂ, ഫലത്തിൽ വ്യത്യാസമില്ല. കർമ്മഫലത്തിൽ ആഗ്രഹമുള്ള ഏതൊരുവനും കർമ്മയോഗിയല്ല. കർമ്മം ചെയ്യുന്നില്ലെങ്കിലും കർമ്മഫലത്തിൽ ആഗ്രഹമുള്ളവൻ സന്ന്യാസിയുമല്ല. കർമ്മഫലസന്ന്യാസം രണ്ടുപേർക്കും തുല്യമാണ്. ശ്രവണമനനാദിവഴി ആത്മജ്ഞാനം സന്ന്യാസിക്കുണ്ടാകുന്നതു പോലെ ചിത്തശുദ്ധിവഴി കർമ്മയോഗിക്കും ആത്മസ്വരൂപജ്ഞാനമുണ്ടാകുന്നു. അതിനാൽ ഫലം രണ്ടുപേർക്കും തുല്യമാകയാൽ സന്ന്യാസവും കർമ്മയോഗവും മോക്ഷൈകപ്രയോജനം തന്നെയാണെന്ന് ഹേ അർജ്ജുനാ! നീ ധരിച്ചുകൊള്ളുക.

3. ആരുരുക്ഷോർമുനേർയോഗം
കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ
ശമഃ കാരണമുച്യതേ.

യോഗത്തെ ആരോഹണം ചെയ്യാൻ അഭിലഷിക്കുന്ന മുനിക്ക് (യോഗാരൂഢനാകാൻ) കർമ്മം കാരണ (മാർഗ്ഗം)മെന്നു പറയുന്നു. യോഗാരൂഢനായിത്തീർന്ന അവന് ശമംതന്നെ (ശാന്തി) കാരണമെന്നും പറയുന്നു. (അതായത് അവൻ എപ്പോഴും ശാന്തിയിൽ പ്രതിഷ്ഠിതനായിരിക്കും).

തീർച്ചയായും മുമുക്ഷുക്കൾ കർമ്മം ചെയ്യണമെന്ന് ഉറപ്പിക്കുവാൻ കർമ്മയോഗത്തേയും കർമ്മയോഗിയേയും സ്തുതിച്ചതിന്നുശേഷം ഇപ്പോൾ കർമ്മയോഗം ജ്ഞാനസാധനമാണെന്നും അത് ഏതുവരെ അനുഷ്ഠിക്കേണമെന്നും വ്യക്തമാക്കിക്കൊണ്ട് ജ്ഞാനയോഗത്തെ പ്രാപിച്ചവന്ന് വിദേഹമുക്തി കാരണത്തെ കാണിക്കുന്നു. സമൃഗ്ദർശനനിഷ്ഠാരൂപമായ യോഗത്തെ പ്രാപിപ്പാനാഗ്രഹിക്കുന്ന മുനിക്ക് (മുനിയാവാൻ പോകുന്നവനെയാണ് ഇവിടെ മുനിയെന്നു പറഞ്ഞിരിക്കുന്നത്) ആ സ്ഥാനലബ്ധിക്കു കാരണം (സാധനം) കർമ്മയോഗംതന്നെ. അതുകൊണ്ടല്ലാതെ ചിത്തം ശുദ്ധമാവുകയില്ല. ചിത്തശുദ്ധിക്കു വേണ്ടിയാണ് 'കർമ്മംചെയ്യണം, ഫലത്തെ കാംക്ഷിക്കരുത്' എന്നു സിദ്ധാന്തിക്കുന്നത്. ആ വിധം കർമ്മയോഗത്തെ ആചരിച്ചതിന്റെ ഫലമായി ചിത്തശുദ്ധിയും അതിന്റെ ഫലമായി ആത്മസ്വരൂപബോധവും ലഭിച്ചതിന്നുശേഷം വിദേഹ മുക്തിക്കു ബാഹ്യകർമ്മങ്ങളെ വിട്ടിരിക്കുകയെന്ന ശമം കാരണമായി ഭവിക്കുന്നു. ധീരനായ അവൻ ആത്മാവിൽത്തന്നെ ആത്മാവിനെ കാണണം. ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണെന്നറിഞ്ഞ് എല്ലാ കർമ്മങ്ങളേയും വെടിഞ്ഞ് നിരന്തര സമാധിയിൽ രമിക്കുന്നവൻ വിദേഹകൈവല്യത്തിന്നർഹനാകുന്നു എന്നു സാരം.

4. യദാ ഹി നേന്ദ്രിയാർത്ഥേഷു
ന കർമ്മസ്വനുഷജ്ജതേ
സർവസങ്കല്പസംന്യാസീ
യോഗാരൂഢസ്തദോച്യതേ.

എന്തെന്നാൽ, എപ്പോൾ ഇന്ദ്രിയാർത്ഥങ്ങളായ വിഷയങ്ങളിലും കർമ്മങ്ങളിലും ആസക്തനല്ലാതായിത്തീരുന്നു, അപ്പോൾ സർവ്വ സങ്കല്പങ്ങളേയും സന്ന്യസിച്ച അവൻ യോഗാരൂഢൻ എന്നു പറയപ്പെടുന്നു. ('ശമമാണ് കാരണം എന്നു പറയുന്നു' എന്നതിന്റെ വ്യാഖ്യാനം)

യോഗപ്രാപ്തിക്കാഗ്രഹിച്ച്, ശമത്തെ ആശ്രയിച്ച് സമാധി ശീലിക്കുന്ന മുനി എപ്പോഴാണ് യോഗാരൂഢനാകുന്നത് എന്നു കാണിക്കുന്നു. ദ്രവ്യം, ഗുണം, കർമ്മം, എന്നിവയെ സംബന്ധിച്ചുള്ള നന്മതിന്മ എന്ന ഭാവങ്ങളെയെല്ലാം അതിക്രമിച്ച്, ഇന്ദ്രിയവിഷയങ്ങളായ ശബ്ദാദികളിലും അവയെ സമ്പാദിപ്പാനുള്ള കർമ്മങ്ങളിലും പ്രവൃത്തിയില്ലാതെ എപ്പോൾ ആയിത്തീരുന്നുവോ അപ്പോൾ അവനെ വിദ്വാന്മാർ 'യോഗാരൂഢൻ' എന്നു പറയുന്നു. ബ്രഹ്മസാക്ഷാൽക്കാരം ലഭിക്കുകയാൽ ആരോപിതങ്ങളായ നാമരൂപാദികളുടെ ദർശനം ലേശംപോലുമില്ലാതെയും സ്നാനാഹാരാദികളിൽ ചലിക്കുന്ന ശരീരാദികളിൽപ്പോലും ഞാനെന്ന ഭാവമില്ലാതേയും ബ്രഹ്മത്തിൽത്തന്നെ നിശ്ശേഷം ലയിച്ചിരിക്കുന്ന ബുദ്ധിവൃത്തിയോടുംകൂടിയവനാണ് യോഗാരൂഢൻ എന്നു ധരിക്കണം.

5. ഉദ്ധരേദാത്മനാത്മാനം
നാത്മാനമവസാദയേത്

ആത്മൈവ ഹ്യാത്മനോ ബന്ധു-

രാത്മൈവ രിപുരാത്മനഃ

ആത്മാവിനാൽ ആത്മാവിനെ ഉദ്ധരിക്കണം. ആത്മാവിനെ ക്ഷീണിപ്പിക്കരുത്. എന്തെന്നാൽ ആത്മാവുതന്നെ ആത്മാവിന്റെ ബന്ധു, ആത്മാവുതന്നെ ആത്മാവിന്റെ ശത്രുവും.

വളരെ ജന്മങ്ങൾകൊണ്ടു സമ്പാദിച്ച പുണ്യകർമ്മങ്ങളാൽ സിദ്ധിച്ച മനുഷ്യജന്മത്തെ സഫലമാക്കുവാൻ ശാസ്ത്രോക്തരീതിയെ ആശ്രയിച്ചു പരിശ്രമിക്കുന്നവന്നുമാത്രമേ യോഗാരൂഢത്വം ലഭിക്കുകയുള്ളുവെന്ന് ഉപദേശിക്കുന്നു. ജന്മജരാമരണാദി ബഹുവിധ ദുഃഖസമുദ്രത്തിൽ മുങ്ങിപ്പൊങ്ങിക്കൊണ്ടിരിക്കുന്ന ജീവനെ വിവേകവൈരാഗ്യസഹിതനായ ആത്മാവിനെക്കൊണ്ടു തന്നെ ഉയർത്തണം. രോഗദുഃഖിതൻ പത്ഥ്യാചരണം ഔഷധ സേവ മുതലായവയാൽ രോഗത്തെ നശിപ്പിക്കുന്നതുപോലെ, അനാദിയായ അജ്ഞാനം നിമിത്തം അനുഭവിക്കുന്ന ജന്മജരാമരണാദിരോഗത്തെ ശാസ്ത്രം സൽഗുരുസേവ എന്നിവകൊണ്ട് ആത്മബോധം സമ്പാദിച്ച് സംസാരസമുദ്രത്തിൽനിന്നു സ്വയമേവ രക്ഷപ്പെടണം. വിഷയസേവ നിരന്തരദുഃഖകാരണമാണെന്നറിയുന്ന ആത്മാവുതന്നെ ആത്മാവിന്ന് ബന്ധു. അപ്രകാരമുള്ള വിവേകം സിദ്ധിക്കുവാൻ കാരണമായ ശ്രവണം, മനനം മുതലായവകളിൽ പ്രവർത്തിക്കാതെ ബഹിർമുഖനായിത്തന്നെ ആയുസ്സിനെ നിഷ്ഫലമാക്കുന്ന ആത്മാവുതന്നെയാണ് ആത്മാവിന്ന് ശത്രു. ജിഹ്വാചാപല്യം മുതലായ ദോഷങ്ങൾക്ക് അധീനനായി പത്ഥ്യൗഷധസേവാദികളിൽ മനസ്സിരുത്താത്ത രോഗി തന്നത്താൻ നശിപ്പിക്കുന്നതുപോലെ അവിവേകി തനിക്കു സിദ്ധിച്ച ഉത്തമമായ മനുഷ്യജന്മത്തെ നിഷ്ഫലമാക്കുന്നവനാകുന്നു. അതുകൊണ്ട് സംസാരസമുദ്രത്തിൽനിന്നു കരയണയുവാൻ ആഗ്രഹിക്കുന്നവനായ വിവേകി ശ്രവണമനനാദികളിൽ ശ്രദ്ധയോടെ എപ്പോഴും പരിശ്രമിക്കേണ്ടതാണ്. വിശപ്പ്, ദാഹം മുതലായവ തീരാൻ താൻതന്നെ ഭക്ഷണാദികൾ കഴിക്കണമല്ലോ. അതുപോലെ ജന്മജരാമരണാദിദുഃഖങ്ങളുടെ നിവൃത്തിക്കും സ്വപ്രയത്നം കൂടീയേ കഴിയു.

6. ബന്ധുരാത്മാത്മനസ്തസ്യ

യേനാത്മൈവാത്മനാ ജിതഃ

അനാത്മനസ്തു ശത്രുത്വേ

വർത്തേതാത്മൈവ ശത്രുവത്.

ഏതൊരുവനാൽ ആത്മാവ് ആത്മാവിനാൽത്തന്നെ ജയിക്കപ്പെട്ടുവോ, അവന് ആത്മാവ് ആത്മാവിന്റെ ബന്ധുവാകുന്നു. എന്നാൽ ജിതാത്മാവല്ലാത്തവന് ആത്മാവുതന്നെ ശത്രുവിനെപ്പോലെ ശത്രുത്വത്തിൽ വർത്തിക്കുകയും ചെയ്യുന്നു.

തനിക്ക് താൻതന്നെയാണ് ബന്ധുവും ശത്രുവും എന്നു മുമ്പേ പറഞ്ഞതിനെ വ്യക്തമാക്കുന്നു. വിഷയാസക്തിയോടുകൂടെ ബഹിർഭാഗത്തു സഞ്ചരിക്കുന്ന മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, ശരീരം എന്നിവയെ ശ്രദ്ധാഭക്തി, വൈരാഗ്യം മുതലായ അഭ്യാസത്താൽ അന്തർമുഖമാക്കി സ്വാത്മവിചാരംചെയ്യുന്നവൻ അവന്നുതന്നെ ബന്ധുവായി ഭവിക്കുന്നു. അപ്രകാരം ചെയ്യാതെ ദേഹേന്ദ്രിയാദികളുടെ സ്വാഭാവികവ്യാപാരങ്ങളെത്തന്നെ ആവർത്തിച്ചുകൊണ്ട് ശ്രവണമനനാദികളിൽ പ്രവേശിക്കാതെ ഏതൊരുവൻ ഇരിക്കുന്നുവോ അവൻ അവന്നുതന്നെ ശത്രുവായും ഭവിക്കുന്നു. താൻ തന്നെത്തന്നെ ഉയർത്തുകയെന്നുവരുന്നത് ഒരാൾ ആയാളുടെ ചുമലിൽ കയറുകയെന്നതുപോലെ കർത്തൃകർമ്മഭാവം വിരുദ്ധമല്ലേ എന്ന ശങ്ക ജനിക്കാം. എന്നാൽ ഇവിടെ ആ ദോഷം ഇരിക്കുകയില്ല. തന്റെ ദോഷഭാവത്തെ സ്വബുദ്ധികൊണ്ടുതന്നെ കണ്ടറിയാതെ അതിൽനിന്നു മുക്തനാവാൻ ആർക്കും സാധിക്കുകയില്ലല്ലോ. അതുപോലെ സ്വന്തം വാസനാദോഷത്തെ സാധുജനങ്ങളുടേയും നല്ല ശാസ്ത്രാഭ്യാസത്തിന്റേയും സേവാബലത്താൽ മനസ്സിലാക്കി താൻതന്നെ ആ ദോഷങ്ങളെ ജയിക്കുവാൻ പരിശ്രമിക്കേണ്ടതാണ്. അപ്രകാരം പ്രവർത്തിക്കുന്നവൻ അവന്നു ബന്ധുവും, വിപരീതനിലയിൽ പ്രവർത്തിക്കുന്നവൻ അവന്നു തന്നെ ശത്രുവുമായിത്തീരുന്നു. എന്നുവരുന്നതിന് യുക്തിക്കോ ശാസ്ത്രത്തിനോ അനുഭവത്തിന്നോ വിരോധമല്ല.

7. ജിതാത്മനഃ പ്രശാന്തസ്യ

പരമാത്മാ സമാഹിതഃ

ശീതോഷ്ണസുഖദുഃഖേഷു

തഥാ മാനാപമാനയോഃ.

തന്നെത്താൻ ജയിച്ച് പ്രശാന്തനായിരിക്കുന്നവന്റെ ആത്മാവ് ശീതോഷ്ണങ്ങളിലും സുഖദുഃഖങ്ങളിലും അതുപോലെ മാനാപമാനങ്ങളിലും അത്യന്തം സമാഹിതമായിരിക്കുന്നു; അക്ഷോഭ്യമായി ഒരേവിധം വർത്തിക്കുന്നു.

8. ജ്ഞാനവിജ്ഞാനതൃപ്താത്മാ

കൂടസ്ഥോ വിജിതേന്ദ്രിയഃ

യുക്ത ഇത്യുച്യതേ യോഗീ

സമലോഷ്ടാശ്മകാഞ്ചനഃ.

ജ്ഞാനവിജ്ഞാനങ്ങൾകൊണ്ട് സംതൃപ്തനും കൂടസ്ഥനും (നിർവ്വികാരനും) നിർജിതേന്ദ്രിയനും മൺകട്ട, കല്ല്, സ്വർണ്ണം എന്നിവയെ സമമായി കരുതുന്നവനുമായ യോഗി യോഗത്തെ പ്രാപിച്ചവൻ എന്നു പറയപ്പെടുന്നു.

ഇനി യോഗാരൂഢന്റെ ലക്ഷണമെന്തെന്നു പറയുന്നു. വിവേകം, വൈരാഗ്യം, തീവ്രമായ മോക്ഷേച്ഛ, ഈശ്വരാനുഗ്രഹം, ഗുരുകടാക്ഷം എന്നിവയാൽ ശ്രവണമനനാദികൾ സാധിക്കയും അതിന്റെ ഫലമായി സമാധിയഭ്യസിക്കയും ചെയ്യുന്നവന്ന് ഇന്ദ്രിയങ്ങളേയും അവയുടെ നാഥനായ മനസ്സിനേയും ജയിക്കുവാൻ കഴിയും. അപ്പോൾ വികല്പങ്ങളൊക്കെ ശമിക്കും. ആ നിലയെത്തുമ്പോൾ സമാധിയിൽ പരമാത്മാനുഭൂതി ബുദ്ധിവൃത്തിയിൽ പ്രകാശിക്കും. നാമരൂപാദിജഗദ്ദർശനം അതോടുകൂടെ അവസാനിക്കും. ഘടം പടം എന്ന പദാർത്ഥങ്ങളെ കണ്ണുകൊണ്ടെന്നപോലെ ബുദ്ധിവൃത്തികൊണ്ട് പരമാത്മാവിനെ (സർവ്വേശ്വരനെ) കാണുന്നതാണ്. ഇതിനെ ഈശ്വരദർശനം എന്നു പറയുന്നു. ഇപ്രകാരം വിപരീതഭാവനകളിൽനിന്നുള്ള വിമോചനം ഏതാണോ അതിനെത്തന്നെയാണ് ആത്മാവ് ആത്മാവിനെ ഉദ്ധരിക്കുന്നുവെന്നു മുമ്പേ ഞാൻ പറഞ്ഞത്. ഈ അവസ്ഥയെ പ്രാപിച്ചവൻ അകത്തും പുറത്തുമുള്ള എല്ലാ ഇന്ദ്രിയങ്ങളേയും ജയിച്ചവനാകുന്നു. ശാസ്ത്രത്തിൽ വിവരിച്ചിട്ടുള്ള സർവ്വാത്മക ബ്രഹ്മം തന്നെ താൻ എന്ന അനുഭവം നേടിയിരിക്കുന്ന ആ യോഗി തണുപ്പ്, ചൂട്, സുഖം, ദുഃഖം, സൽക്കാരം, ധിക്കാരം എന്നിങ്ങനെയുള്ള ഭേദങ്ങളെയൊന്നും അറിയുകയില്ല. മൺകട്ട, കല്ല്, പൊന്ന് എന്ന ഏതു വസ്തുവും അവന്നു തുല്യമാണ്. ബ്രഹ്മത്തിൽനിന്നു വേറെയായ യാതൊന്നിനേയും എപ്പോൾ കാണുന്നില്ലയോ അപ്പോൾ ആ മഹാത്മാവിനെ ബുധന്മാർ 'യോഗാരൂഢൻ' എന്നു പറയുന്നു.

9. സുഹൃന്മിത്രാര്യുദാസീന-

മദ്ധ്യസ്ഥദ്വേഷ്യബന്ധുഷു

സാധുഷ്വപി ച പാപേഷു

സമബുദ്ധിർവിശിഷ്യതേ.

സുഹൃത്തുക്കൾ, മിത്രങ്ങൾ, ശത്രുക്കൾ, ഉദാസീനർ, മദ്ധ്യസ്ഥന്മാർ, ദ്വേഷ്യ (വെറുക്കപ്പെടേണ്ടവർ) ബന്ധുക്കൾ എന്നിവരിലും സത്തുക്കളിലും പാപികളിലും സമബുദ്ധിയായിരിക്കുന്നവൻ വിശിഷ്ടനാകുന്നു.

പ്രത്യുപകാരം അപേക്ഷിക്കാതെതന്നെ സഹായിക്കുന്നവരാണല്ലോ സുഹൃത്തുക്കൾ. അന്യോന്യം സഹായിക്കുന്നവരാണ് മിത്രങ്ങൾ. പ്രത്യക്ഷമായും അപ്രത്യക്ഷമായും ഉപദ്രവിക്കുന്നവരാണ് ശത്രുക്കൾ. ഗുണത്തിന്നും ദോഷത്തിന്നും കാരണമില്ലാ

തിരിക്കുന്നവർ ഉദാസീനന്മാരാകുന്നു. വാദിപ്രതിവാദികളുടെ ഗുണത്തിന്നു കാംക്ഷിച്ച് പ്രവർത്തിക്കുന്നവർ മദ്ധ്യസ്ഥന്മാർ. അപ്രിയം പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർ ദ്വേഷ്യന്മാർ. വിവാഹാദികൾ നിമിത്തം ബന്ധപ്പെട്ടവർ ബന്ധുക്കൾ, പ്രാണാപായത്തിൽപ്പോലും സ്വധർമ്മത്തെ ഉപേക്ഷിക്കാത്തവർ 'സാധുക്കൾ', ദുരാചാരത്തിൽ താൽപര്യമുള്ളവർ 'പാപികൾ' എന്നിവരിൽ എല്ലാം ബ്രഹ്മത്തെ ദർശിക്കുന്നവൻ വിശിഷ്ടനായ യോഗാരൂഢനും ജീവൻമുക്തനുമാകുന്നു എന്നു ധരിക്കണം.

10. യോഗീ യുഞ്ജീത സതത-
മാത്മാനം രഹസി സ്ഥിതഃ
ഏകാകീ യതചിത്താത്മാ
നിരാശീരപരിഗ്രഹഃ

യോഗി നിർജ്ജനസ്ഥലത്തു സ്ഥിതിചെയ്തുകൊണ്ട് ഏകാകിയായി, സംയതചിത്തനായി, നിരാകാംക്ഷനായി, പരിഗ്രഹശൂന്യനായി സർവ്വദാ ആത്മാവിനെ യോജിപ്പിക്കണം. ആത്മാവുമായി ചേരണം.

ഒരുവൻ യോഗാരൂഢനായാൽ മാത്രമേ തടസ്സമില്ലാത്ത ആത്മസാക്ഷാത്കാരവും എങ്ങും ബ്രഹ്മദർശനവും മുക്തിയും അവന്നു സിദ്ധിക്കയുള്ളൂ. അതുകൊണ്ട് ശ്രവണമനനാദികൾകൊണ്ടു മാത്രം തൃപ്തിപ്പെടാതെ ആത്മാനുഭൂതിക്കായി സമാധി അഭ്യസിക്കണം എന്ന അഭിപ്രായത്തോടുകൂടെ സമാധിയുടെ അംഗങ്ങളേയും സമാധിയുടെ സ്വരൂപത്തേയും ഭഗവാൻ പറയുന്നു. യോഗം അഭ്യസിക്കുവാൻ ആഗ്രഹിക്കുന്ന മുമുക്ഷു ഒറ്റയ്ക്ക് ഇരിക്കണം. മറ്റാരെങ്കിലും ഉണ്ടായിരുന്നാൽ സംഭാഷണംമുതലായകാരണം സമാധി തടസ്സപ്പെടും. വിഷയഭോഗങ്ങളെ അല്പംപോലും ആഗ്രഹിക്കരുത്. കൗപീനം, വല്ക്കലം എന്നിവയല്ലാതെ മറ്റു സാധനങ്ങളൊന്നും തന്റെ കൈവശം ഉണ്ടായിരിക്കരുത്. വേറെ വല്ലതും ഉണ്ടായാൽ അവയെ സംരക്ഷിക്കാവാനുള്ള വിചാരം സമാധിയെ തടസ്സപ്പെടുത്തും. വിഷയങ്ങളിൽ വേറെ ചലിക്കുന്ന മനസ്സിനേയും പ്രവർത്തിപ്പാനാഗ്രഹിക്കുന്ന ദേഹേന്ദ്രിയങ്ങളേയും അടക്കി ഏകാന്തത്തിൽ .(വിജനസ്ഥലത്ത്) ഇരുന്ന് മനസ്സിനെ ബ്രഹ്മത്തിൽ (ദൃശ്യങ്ങളുടെ നിഷേധാവധിയായ സത്യവസ്തുവിൽ) ദൃഢമാക്കുന്നതിന് നിരന്തരം പരിശ്രമിക്കണം.

11. ശുചൗ ദേശേ പ്രതിഷ്ഠാപ്യ
സ്ഥിരമാസനമാത്മനഃ
നാത്യുച്ഛ്റിതം നാതിനീചം
ചൈലാജിനകുശോത്തരം.

12. തത്രൈകാഗ്രം മനഃ കൃത്വാ
യതചിത്തേന്ദ്രിയക്രിയഃ
ഉപവിശ്യാസനേ യുഞ്ജ്യാദ്
യോഗമാത്മവിശുദ്ധയേ.

ശുചിയായ സ്ഥലത്ത് അധികം ഉയർച്ചയോ താഴ്ചയോ ഇല്ലാത്തതും കുശം, അതിനുമേൽ കൃഷ്ണമൃഗത്തിന്റെ തോൽ, അതിനുമേൽ വസ്ത്രം എന്നിവ യഥാക്രമം വിരിച്ചതുമായ ആസന (ഇരിപ്പിട) ത്തെ ഉറപ്പിച്ചിട്ട്, ആ ആസനത്തിൽ ഇരുന്ന് മനസ്സിനെ ഏകാഗ്രമാക്കി ചിത്തത്തിന്റേയും ഇന്ദ്രിയങ്ങളുടേയും വ്യാപാരങ്ങളെ നിരോധിച്ച് ആത്മശുദ്ധിക്കുവേണ്ടി യോഗം അഭ്യസിക്കണം.

ഭഗവാൻ യോഗത്തിന്റെ ബഹിരംഗത്തേയും അന്തരംഗത്തേയും ചുരുക്കിപ്പറഞ്ഞതിന്നുശേഷം ഇതുമുതൽ സ്ഥലം, ആസനം, ശരീരധാരണം മുതലായ അംഗങ്ങളെ വിശേഷേണ ബോധിപ്പിക്കുവാൻ ആരംഭിക്കുന്നു. ആദ്യമായി സ്ഥലത്തേയും ആസനത്തേയും പറയുന്നു. ധ്യാനത്തിന്നിരിക്കുന്ന സ്ഥലം ശുദ്ധമായിരിക്കണം. നദീതീരം, പർവ്വതഗുഹ മുതലായവ സ്വതവേ ശുദ്ധമാണ്. ഗൃഹാന്തർഭാഗം മുതലായവയെ അടിച്ചുമെഴുകി ശുദ്ധമാക്കണം. തനിക്കായിട്ടു തന്നെ ഒരു ആസനം വേണം. അന്യന്റെ ആസനം ഉപയോഗിക്കരുത്. സ്ഥലം അധികം ഉയർച്ചയോ താഴ്ചയോ ഉള്ളതായാൽ വീഴ്ചയോ ശീതോഷ്ണാദിബാധയോ മറ്റോ ഉണ്ടായെന്നു വരും. സമനിരപ്പാണ് അധികം നല്ലത്. ആദ്യം പുലിത്തോലോ കൃഷ്ണമൃഗത്തിന്റെ തോലോ വിരിക്കുക. അതിന്റെമീതെ ദർഭാസനമിടുക. അതിന്റെ മീതെ മൃദുവായ വസ്ത്രം വിരിച്ച് ആസനം ഉറപ്പിക്കണം. വസ്ത്രം, മരം, കല്ല് എന്നിവയെ ഇരിക്കാൻ ഉപയോഗിക്കരുതെന്ന് സ്മൃതിയുണ്ട്. അത് ഗൃഹസ്ഥനെ ഉദ്ദേശിച്ചുള്ള വചനമാണ്. സന്യാസിയെ ആ പ്രമാണം ബാധിക്കുകയില്ല. ഭയമില്ലാതേയും കാലുകൾക്കും പൃഷ്ഠഭാഗത്തിന്ന് വേദനകൂടാതെയും അധികനേരം ഇരുന്നു ധ്യാനിക്കുവാൻ സമുചിതമായ സ്ഥലവും ആസനവും ഉണ്ടായിരിക്കണം എന്നാണിതിൽനിന്നും മനസ്സിലാക്കേണ്ടത്.

അങ്ങനെയുള്ള ആസനത്തിൽ ഇരിക്കണം. യോഗസിദ്ധിക്കുള്ള ഉത്തമസാധനം അന്തരംഗശുദ്ധിയാണ് എന്ന് ഉറപ്പിക്കുന്നതിന് മുമ്പേ പറഞ്ഞിരുന്നതിനെ വീണ്ടും എടുത്തുകാണിക്കുന്നു. മനസ്സ് സ്വതേ പലതിലും ചാടിക്കൊണ്ടിരിക്കും. ഇന്ദ്രിയങ്ങളും ശബ്ദാദികളിൽ ചലിക്കും. രണ്ടിന്റേയും ഈ ചലനസ്വഭാവത്തെ നിരോധിക്കണം. മനസ്സിനെ ധ്യേയമായ ലക്ഷ്യത്തിലേക്ക് (നിർവ്വിശേഷ കൂടസ്ഥചൈതന്യത്തിലേക്ക്) ഉന്മുഖമാക്കണം. ദേഹം ഞാനെന്നും ധനാദി ബാഹ്യവസ്തുക്കളിൽ എന്റേതെന്നും തോന്നുന്ന വിചാരങ്ങളെ മനസ്സിൽനിന്ന് തീരെയകറ്റുവാൻ പറ്റിയവിധം മനസ്സിനെ പ്രത്യഗാത്മാവിൽ ഉറപ്പിക്കുന്നതിന്ന് സമാധിയഭ്യസിക്കണം. ആത്മവിചാരപരമ്പര മുറിവുകൂടാതെ പ്രവഹിച്ചുകൊണ്ടിരിക്കണം. യോഗസിദ്ധിക്കുള്ള അന്തരംഗസാധനം ഇതാകുന്നു.

13. സമം കായശിരോഗ്രീവം
ധാരയന്നചലം സ്ഥിരഃ
സംപ്രേക്ഷ്യ നാസികാഗ്രം സ്വം
ദിശശ്ചാനവലോകയൻ.

14. പ്രശാന്താത്മാ വിഗതഭീർ-
ബ്രഹ്മചാരിവ്രതേ സ്ഥിതഃ
മനഃ സംയമ്യ മച്ചിത്തോ
യുക്ത ആസീത മത്പരഃ

ദേഹം, ശിരസ്സ്, കണ്ഠം എന്നിവയെ സമവും അചഞ്ചലവുമാക്കി, സ്ഥിരനായി തന്റെ നാസികാഗ്രത്തിൽ ദൃഷ്ടിയൂന്നി ദിക്കുകളിലെങ്ങും നോക്കാതെ പ്രശാന്താത്മാവായി, ഭയരഹിതനായി, ബ്രഹ്മചാരിവ്രതത്തിൽ പ്രതിഷ്ഠിതനായി, മനസ്സിനെ സംയമിച്ച്, മദേകചിത്തനായി, മൽപരായണനായി, യുക്തനായി സ്ഥിതി ചെയ്യണം.

അരക്കെട്ടിന്ന് ഉപരിഭാഗമായ ദേഹം, ശിരസ്സ്, കഴുത്ത് എന്ന ഭാഗങ്ങളെ നേരേ നിവർത്തി ഇളക്കമില്ലാത്തവിധം ധരിച്ചും, സ്ഥിരനിഷ്ഠയോടുകൂടിയുമിരിക്കണം. പുരോഭാഗത്തുള്ള പദാർത്ഥങ്ങളെ നോക്കാതിരിക്കുവാൻ തക്കവിധം നേത്രത്തെ നാസാഗ്രത്തിൽ സ്ഥിരപ്പെടുത്തണം. അതുപോലെതന്നെ ശ്രോത്രാദികളേയും ശബ്ദാദിവിഷയഗ്രഹണത്തിൽനിന്ന് പിൻവലിക്കണം. ഇടത്തും വലത്തും നാലുഭാഗത്തും ശരീരത്തിൽത്തന്നെയും ദൃഷ്ട്യാദികളെ ചലിപ്പിക്കാതെ സ്ഥിരനായിരിക്കണം.

വിഷയങ്ങളുടെ ഗുണദോഷചിന്തകളിൽനിന്ന് മനസ്സിനെ പിൻവലിച്ച്, ഏറ്റവും ശാന്തമാക്കണം. സാധാരണജനങ്ങൾ അവശ്യം അനുഷ്ഠിക്കേണ്ടതായ പ്രാതഃസ്നാനാദികളിൽപ്പോലും മനസ്സിരുത്തരുത്. അങ്ങനെയിരുന്നാൽ ലൗകികന്മാർ നിന്ദിക്കുമല്ലോ എന്നിത്യാദി ഭയം ലേശവും ഉണ്ടാകരുത്. ആവക നിത്യകൃത്യങ്ങൾ സമാധിവിഘ്നഹേതുക്കളാകയാൽ അവയെ പരിത്യജിക്കണം. ആഹാരനിർവ്വഹണത്തിന്ന് ബ്രഹ്മചാ

രിയുടെ നിലയിൽ ഭിക്ഷയെടുത്തുകൊള്ളണം. പദാർത്ഥങ്ങൾ സമ്പാദിക്കുവാനോ പാകംചെയ്തുണ്ടാക്കി ഭക്ഷിക്കുവാനോ പരിശ്രമിക്കരുത്. മനസ്സിനെ അടക്കി എന്നിൽത്തന്നെ ഉറപ്പിക്കണം. ധ്യാനിക്കുന്ന താനും ധ്യേയമായ പരമാത്മാവും ഭിന്നമാണെന്ന വിചാരംകൂടാതെ ഞാൻതന്നെ പരമാത്മാവെന്ന ദൃഢബോധത്താൽ പ്രത്യഗർഭിന്നഭാവത്തിൽ ഉറച്ചിരിക്കേണ്ടതാണ്.

15. യുഞ്ജന്നേവം സദാത്മാനം
യോഗീ നിയതമാനസഃ
ശാന്തിം നിർവ്വാണപരമാം
മത്സംസ്ഥാമധിഗച്ഛതി

ഇപ്രകാരം യോഗി സർവ്വദാ സംയതചിത്തനായി ആത്മാവിനെ (തന്നെ) യുക്തനാക്കിയിട്ട് (എന്നിൽ-ഈശ്വരനിൽ-യുക്തനാക്കിയിട്ട്) എന്നിൽ പ്രതിഷ്ഠിതവും പരമനിർവ്വാണരൂപവുമായ ശാന്തിയെ പ്രാപിക്കുന്നു.

ഈ പറഞ്ഞമാതിരി സമാധിയഭ്യസിക്കുന്നവനും മനസ്സിനെ സർവ്വവിഷയങ്ങളിൽനിന്നും പിൻവലിച്ച് എന്നിൽത്തന്നെയുറപ്പിക്കുന്നവനുമായ യോഗി എന്നിൽ ഇരിക്കുന്നതും നിരതിശയാനന്ദ പ്രാപ്തിലക്ഷണവുമായ മോക്ഷത്തെ സ്വസ്വരൂപത്തിൽനിന്നും ചലിക്കാതിരിക്കുന്ന സർവ്വോപരതിയെ (പരമശാന്തിയെ) പ്രാപിക്കുന്നതാണ്.

16. നാത്യശ്നതസ്തു യോഗോ/സ്തി
ന ചൈകാന്തമനശ്നതഃ
ന ചാതിസ്വപ്നശീലസ്യ
ജാഗ്രതോ നൈവചാർജ്ജുന!

17. യുക്താഹാരവിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ.

ഹേ അർജ്ജുനാ! അധികം അശിക്കുന്നവനും, തീരെ അശിക്കാത്തവനും, അധികമായി ഉറങ്ങുന്നവനും (ഏപ്പോഴും) ഉണർന്നിരിക്കുന്നവനും യോഗം സംഭവിക്കയില്ലതന്നെ. യോഗത്തിന്ന് അർഹനല്ല.

യുക്തമായ (നിയതമായ) ആഹാരവിഹാരനും, കർമ്മങ്ങളിൽ യുക്തചേഷ്ടനും യുക്തമായ നിദ്രാവബോധങ്ങൾ (നിദ്രയും ജാഗരണവും) ഉള്ളവനുമായ വ്യക്തിക്ക് യോഗം ദുഃഖനാശകമായിത്തീരുന്നു.

ആഹാരാദികൾ എങ്ങനെയായാൽ യോഗം സിദ്ധിക്കും എന്ന് വിവരിക്കുന്നു. പരിമിതാഹാരം, പരിമിതസഞ്ചാരം, ഭിക്ഷാടനാദികൾക്കാവശ്യമായ പ്രവർത്തി, ആവശ്യത്തിന്നുള്ള ഉറക്കം, അത്രത്തോളംതന്നെ ഉണർവ്വ് എന്നിവ അഭ്യസിക്കുന്ന യോഗിക്ക് ജന്മജരാമരണാദിദുഃഖങ്ങളെ തീർക്കുന്ന വിധത്തിലുള്ള യോഗം (സമാധി) ലഭിക്കും. ഉദരത്തിൽ പകുതിഭാഗം ഭക്ഷണം കൊണ്ടും, കാൽഭാഗം ജലംകൊണ്ടും നിറയ്ക്കാം. കാൽഭാഗം വായു സഞ്ചാരത്തിന്ന് വിടണം. ഇതാണ് ആഹാരനിയമം. ഒരു നാഴികയിലധികം സഞ്ചരിക്കരുത്. നഗരത്തിൽ വസിക്കരുത് എന്നാണ് വിഹാരനിയമം. നാലുമണിക്കൂർ ഉറക്കം, നാലുമണിക്കൂർ ഉണർവ്വ്, ബാക്കിസമയത്തിൽ സമാധിപരിശീലനം ഇങ്ങനെയാണ് ഉറക്കത്തിനും ഉണർവ്വിനും നിശ്ചയിക്കപ്പെട്ട വിധി. ഇതനുസരിച്ച് സമാധിശീലിക്കുന്ന യോഗിക്ക് ക്രമത്തിൽ അത്മാനുഭവവും, അങ്ങനെ സംസാരത്തിൽനിന്നുള്ള മുക്തിയും ലഭിക്കും.

18. യദാ വിനിയതം ചിത്ത-
മാത്മന്യേവാവതിഷ്ഠതേ
നിസ്പൃഹഃ സർവ്വകാമേഭ്യോ
യുക്ത ഇത്യുച്യതേ തദാ.

എപ്പോൾ വിശേഷേണ നിയതമായ ചിത്തം സർവ്വകാമങ്ങളിൽനിന്നും നിസ്പൃഹമായി ആത്മാവിൽത്തന്നെ ഉറച്ചു നില കൊള്ളുന്നു, അപ്പോൾ അവൻ യുക്തൻ എന്ന് പറയപ്പെടുന്നു.

(യുഞ്ജാനൻ, യുക്തൻ എന്ന് യോഗികൾ അവസ്ഥാഭേദത്താൽ രണ്ടുതരം. അതിൽ യുക്തന്റെ ലക്ഷണമാണിത്)

യോഗാരൂഢന്റെ ലക്ഷണം മുമ്പേ പറഞ്ഞിട്ടുണ്ടെങ്കിലും അത് വളരെ വ്യക്തമായി അറിഞ്ഞാൽ മാത്രമേ മുമുക്ഷുക്കൾക്ക് ആ മഹാനെ ആശ്രയിക്കുവാനും മുക്തി സമ്പാദിക്കുവാനും സാധിക്കുകയുള്ളുവെന്ന അഭിപ്രായത്തോടുകൂടി വീണ്ടും പറയുന്നു. ബാഹ്യാഭ്യന്തര സാധനസമ്പത്തി, തീവ്രമോക്ഷേച്ഛ എന്നിവയോടുകൂടെ സമാധിശീലിക്കുന്ന യോഗിയുടെ മനസ്സ് യാതൊരു വിഷയങ്ങളിലേക്കും ചലിയ്ക്കാതെ ആനന്ദാത്മാവിൽത്തന്നെ എപ്പോൾ സ്ഥിരമായിരിക്കുന്നുവോ സകല കാമങ്ങളിൽനിന്നും വേർപെട്ടിരിക്കുന്ന ആ യോഗിയെ 'ആരൂഢൻ' എന്ന് വിദ്വാന്മാർ പറയുന്നു.

19. യഥാ ദീപോ നിവാതസ്ഥോ
നേങ്ഗതേ സോപമാ സ്മൃതാ
യോഗിനോ യതചിത്തസ്യ
യുഞ്ജതോ യോഗമാത്മനഃ.

കാറ്റില്ലാത്തിടത്തു സ്ഥിതിചെയ്യുന്ന ദീപത്തിന്റെ നിശ്ചലാവസ്ഥയാണ് ആത്മയോഗം അഭ്യസിക്കുന്ന സംയമിതചിത്തനായ യോഗിക്ക് ഉപമയായി സ്മരിക്കപ്പെടുന്നത്. (ഇത് യുഞ്ജാനന്റെ അവസ്ഥ).

യോഗാരൂഢന്റെ മനസ്സ് എപ്രകാരം ഇരിക്കും എന്ന് കാണിക്കുന്നു. ആത്മസാക്ഷാൽക്കാരത്തിന് നിരന്തരം സമാധിയഭ്യസിക്കുന്ന യോഗിയുടെ മനസ്സ് കാറ്റില്ലാത്ത സ്ഥലത്തിലെ ദീപം എന്നപോലെ ചലനമൊട്ടുമില്ലാതെ ബ്രഹ്മത്തിൽത്തന്നെ സ്ഥിരമായിരിക്കും. മനസ്സ് ശബ്ദാദികളായ യാതൊന്നിലും ചലിക്കാതെയിരിക്കുന്നതുതന്നെയാണ് അസംപ്രജ്ഞാതസമാധി * യെന്നു പറയപ്പെടുന്നത്.

20. യത്രോപരമതേ ചിത്തം
നിരുദ്ധം യോഗസേവയാ
യത്ര ചൈവാത്മനാത്മാനം
പശ്യന്നാത്മനി തുഷ്യതി.

യോഗാഭ്യാസത്താൽ നിരുദ്ധമായ ചിത്തം ഏതവസ്ഥയിൽ ഉപരമിക്കുന്നു, ഏതവസ്ഥയിൽ ആത്മാവിനെക്കൊണ്ട് ആത്മാവിനെ ആത്മാവിൽ ദർശിച്ചിട്ട് തുഷ്ടനായിത്തീരുന്നു.

യോഗം എന്നാൽ എന്താണെന്നു വിശദമാക്കുവാൻ ഭഗവാൻ അതിന്റെ ലക്ഷണം നാലുശ്ലോകംകൊണ്ടു വ്യക്തമാക്കുന്നു. ആദ്യം സവികല്പസമാധി, ആനന്ദരൂപത്തെ മനസ്സുകൊണ്ടു ധ്യാനിക്കുന്നതാണ് സവിവികല്പസമാധി. അതിന്നു വിപരീതമായ ഭാവനകൾ ഉദിക്കുമ്പോൾ അതിനെ ഉടനെതന്നെ ഇല്ലാതാക്കുന്നതിന്നു പ്രയത്നം ചെയ്യേണ്ടിവരും. ഇങ്ങനെ വിപരീതഭാവനകളെ ഇല്ലാതാക്കുവാനുള്ള അഭ്യാസം ബലപ്പെട്ടുവരുമ്പോൾ ചിത്തചലനം നില്ക്കും. ഈ നിലയിൽ മനസ്സിലുള്ള രജോഗുണം നശിക്കുന്നതാണ്. സത്വഗുണം ബാക്കിയാകും. അപ്പോൾ ശുദ്ധമായ ബുദ്ധിവൃദ്ധികൊണ്ട് ആനന്ദസ്വരൂപമായ ആത്മാവിനെ 'ഇതുതന്നെ ഞാൻ' എന്നു സാക്ഷാത്തായറിഞ്ഞു മോദിക്കും. ആരൂഢനായ യോഗിക്ക് ആത്മദർശനം പ്രത്യക്ഷംതന്നെയാണ് എന്ന് ഇവിടെ സൂചിപ്പിക്കുന്നു. നിർമ്മലാകാശത്തിൽ പൂർണ്ണചന്ദ്രനെ മാംസദൃഷ്ടികൊണ്ടു കാണുന്നതുപോലെ, വിശുദ്ധബുദ്ധിവൃത്തിയിൽ സച്ചിദാനന്ദാത്മാവിനെ ഹൃദയാകാശത്തിൽ കണ്ടു സന്തോഷിക്കുവാൻ സാധിക്കുന്ന ഈ നില സമ്പാദിക്കുവാൻ എത്രയെങ്കിലും പരിശ്രമിക്കേണ്ടത് ആവശ്യമാണ് എന്നാണിതിൽനിന്നു മനസ്സിലാക്കേണ്ടത്.

21. സുഖമാത്യന്തികം യത്തദ്
ബുദ്ധിഗ്രാഹ്യമതീന്ദ്രിയം
വേത്തി യത്ര ന ചൈവായം
സ്ഥിതശ്ചലതി തത്ത്വതഃ.

ബുദ്ധിഗ്രാഹ്യവും ഇന്ദ്രിയാതീതവുമായ ആത്യന്തികസുഖത്തെ ഈ യോഗി (ഏതവസ്ഥയിൽ) അറിയുന്നു, ഏതവസ്ഥയിൽ സ്ഥിതനായിട്ട് തത്ത്വത്തിൽനിന്നും വ്യതിചലിക്കാതിരിക്കുന്നു.

മനസ്സിന്റെ ഏതൊരു സ്ഥിതി ലഭിക്കുമ്പോൾ യോഗി, ബുദ്ധിവൃത്തികൊണ്ടുമാത്രം അറിവാൻ കഴിയുന്നതും വിഷയേന്ദ്രിയസംബന്ധത്തിൽനിന്നുണ്ടായതല്ലാത്തതിനാൽ നാശരഹിതവുമായ സുഖത്തെ അറിയുന്നുവോ, ചിത്തം ഏതൊരു സത്വാവസ്ഥയിലെത്തുമ്പോൾ യോഗി ബുദ്ധിവൃദ്ധികൊണ്ടുമാത്രം അനുഭവപ്പെടാവുന്നതും ഇന്ദ്രിയസംബന്ധംനിമിത്തം ഉണ്ടായതല്ലാത്തതിനാൽ ഒരു കാലത്തും നാശമില്ലാത്തതുമായ സ്വാത്മാനന്ദത്തെ അറിയുന്നുവോ, ഈ നിരതിശയാനന്ദം തന്റെ സ്വരൂപം തന്നെയാണെന്നനുഭവിച്ചറിയുന്നുവോ, ആ പരമാനന്ദത്തിൽനിന്ന് എത്ര വമ്പിച്ച ബാഹ്യവിക്ഷേപഹേതുക്കളുണ്ടായാലും യോഗി ചലിക്കാതിരിക്കുന്നുവോ,

22. യം ലബ്ധ്വാ ചാപരം ലാഭം
മന്യതേ നാധികം തതഃ
യസ്മിൻ സ്ഥിതോ ന ദുഃഖേന
ഗുരുണാപി വിചാല്യതേ.

ഏതൊന്ന് ഏതവസ്ഥയെ ലഭിച്ചിട്ട് അതിനെക്കാൾ അധികമായി മറ്റൊരു ലാഭത്തേയും യോഗി ഗണിക്കാതിരിക്കുന്നു. ഏതൊന്നിൽ സ്ഥിതിചെയ്യുമ്പോൾ വലുതായ ദുഃഖത്താൽപ്പോലും വിചലിക്കപ്പെടാതിരിക്കുന്നു.

ഏതൊരു ചിത്തപരിപാകാവസ്ഥയും, അതിൽനിന്നനുഭവപ്പെടുന്ന ആത്മാനന്ദവും സിദ്ധിച്ചുകഴിഞ്ഞാൽ അതിനേക്കാൾ മീതെയായി യാതൊന്നും വലുതായിട്ടില്ലെന്നു വിചാരിക്കുന്നുവോ, ഏതൊരു നിലയിൽ സ്ഥിരനായിരിക്കുന്ന ആ യോഗിയെ ലൗകികങ്ങളായ ഏതൊരു ദുഃഖത്തിന്നും ആ സ്ഥാനത്തിൽനിന്ന് ഇളക്കുവാൻ കഴിയുകയില്ലയോ,

23. തം വിദ്യാദ് ദുഃഖസംയോഗ-
വിയോഗം യോഗസംജ്ഞിതം
സ നിശ്ചയേന യോക്തവ്യോ
യോഗോ/നിവിണ്ണചേതസാ.

അതാണ് ദുഃഖലേശസ്പർശരഹിതമായ യോഗമെന്ന് അറിയണം. യോഗി സോത്സാഹചിത്തനായി സ്ഥിരനിശ്ചയത്തോടുകൂടി ആ യോഗം അഭ്യസിക്കണം.

യോഗലക്ഷണങ്ങളെല്ലാം പറഞ്ഞതിന്നുശേഷം യോഗസ്വരൂപം എന്തെന്നു പറയുന്നു: വിഷയങ്ങളിൽനിന്നുണ്ടാകാവുന്ന ദുഃഖങ്ങളുടേയും സുഖങ്ങളുടേയും സംയോഗം ഏതൊരവസ്ഥയിൽ തീരെയില്ലാതാകുന്നുവോ, അന്തഃകരണത്തിന്റെ മഹനീയമായ ആ പരിണാമത്തേയാണ് യോഗം എന്ന് അറിയേണ്ടത്. സംസാരസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന ആത്മാവിനെ യോഗംകൊണ്ടല്ലാതെ ഉദ്ധരിപ്പാൻ കഴിയുകയില്ല. അതുകൊണ്ട് ശാസ്ത്രപ്രസിദ്ധവും വിദ്വാന്മാരനുഭവിച്ചിട്ടുള്ളതുമാണ് ഈ സിദ്ധാന്തം എന്ന ദൃഢനിശ്ചയത്തോടും അഭ്യാസകാലത്തിൽ ക്ലേശമുണ്ടെന്നുള്ള വിചാരത്താൽ അലസത കൂടാതേയും ഈ യോഗം മുമുക്ഷുക്കൾ അഭ്യസിക്കേണ്ടതാണ്. എന്നാൽ വിദേഹമുക്തി സിദ്ധിക്കുകയും ചെയ്യും.

24. സങ്കല്പപ്രഭവാൻ കാമാം-
സ്ത്യക്ത്വാ സർവ്വാനശേഷതഃ
മനസൈവേന്ദ്രിയഗ്രാമം
വിനിയമ്യ സമന്തതഃ

25. ശനൈഃ ശനൈരുപരമേദ്
ബുദ്ധ്യാ ധൃതിഗൃഹീതയാ
ആത്മസംസ്ഥം മനഃ കൃത്വാ
ന കിഞ്ചിദപി ചിന്തയേത്.

സങ്കല്പജനിതങ്ങളായ കാമങ്ങളെയെല്ലാം സമ്പൂർണ്ണമായി പരിത്യജിച്ചും മനസ്സുകൊണ്ടുതന്നെ ഇന്ദ്രിയസമൂഹത്തെ എല്ലാ ഭാഗങ്ങളിൽനിന്നും സംയമിച്ചും ക്രമത്തിൽ ക്രമത്തിൽ ധൃതിഗൃഹീതമായ (ദൃഢനിഷ്ഠമായ) ബുദ്ധിയോടുകൂടിയും ഉപരമിക്കണം. (മനോവികാരങ്ങളെ അടക്കണം.) ആ മനസ്സിനെ ആത്മസംസ്ഥമാക്കിയിട്ട് (ആത്മാവിൽ ഉറപ്പിച്ചിട്ട്) മറ്റൊന്നും ചിന്തിക്കാതെയിരിക്കണം.

സമാധിലക്ഷണം, സമാധിസ്വരൂപം, സമാധിഫലം എന്നിവയെ വ്യക്തമാക്കിയതിന്നുശേഷം സമാധി അഭ്യസിക്കേണ്ട വിധം എങ്ങനെയെന്നു പറയുന്നു. പദാർത്ഥങ്ങളിൽ രമണീയത്വകല്പനം സങ്കല്പം മാത്രമാണ്. അതിൽനിന്നാണ് ആ വസ്തുവിൽ ആശയുണ്ടാകുന്നത്. അങ്ങനെ കാമങ്ങളുണ്ടാവാനിടവരുത്തരുത്. എല്ലാ വിഷയങ്ങളിൽനിന്നും മനസ്സിനെ പിൻവലിച്ചാൽ മാത്രമേ കാമങ്ങളില്ലാതെയാകയുള്ളൂ. ലേശംമാത്രം കാമസ്പർശമുണ്ടായാൽ ആ മനസ്സ് സമാധിയിൽ സ്ഥിരമായി നില്ക്കുകയില്ല. എണ്ണ ഒഴിച്ചുകളഞ്ഞാലും പാത്രത്തിൽ പുരണ്ടുനില്ക്കുന്ന മാതിരി പറ്റിയിരിക്കുന്ന കാമബീജമായ സങ്കല്പനം മനസ്സിൽനിന്നു തീരെ ഉപേക്ഷിക്കണം. സമാധി സാധിക്കുവാനുള്ള ഉത്തമമായ സാധനം ഇതാകുന്നു. ഇങ്ങനെ സങ്കല്പവും കാമവും ലേശംപോലുമില്ലാത്ത പരിശുദ്ധമായ മനസ്സുകൊണ്ടുതന്നെ ജ്ഞാനകർമ്മേന്ദ്രിയങ്ങളുടെ സംഘാതത്തെ എല്ലാ വിഷയങ്ങളിൽനിന്നും പിൻവലിക്കണം. ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുക, പിൻതിരിപ്പിക്കുക എന്നുവെച്ചാൽ മനസ്സ് ഇന്ദ്രിയങ്ങളോട് ബന്ധപ്പെടാതിരിക്കുവാൻതക്ക നിലയിൽ ആക്കണം എന്നാണർത്ഥം. കാമസങ്കല്പജയമാണ് അതിനുള്ള അന്തരംഗസാധനം. അത് സിദ്ധിച്ചുകഴിഞ്ഞാൽ മനസ്സിന്ന് ഇന്ദ്രിയങ്ങളോടും ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങളോടും ചേർച്ചയില്ലായ്മ ക്രമത്തിൽ വന്നുകൂടുന്നതാണ്.

ബാഹ്യവിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും വിപരീതഭാവനകളിൽനിന്നും അന്തഃകരണത്തെ ക്രമത്തിൽ പിൻവലിക്കണം. മനസ്സിന്റെ ബഹിഃപ്രവൃത്തിയെ ശമിപ്പിക്കണം. 'ബ്രഹ്മം തന്നെ സർവ്വവും' എന്ന ശാസ്ത്രാർത്ഥത്തെ അവലംബിക്കുന്നതുകൊണ്ട് സിദ്ധിക്കുന്ന ദൃഢപ്രത്യയത്തോടുകൂടിയ ബുദ്ധിവൃത്തിയാൽ മനസ്സിനെ ബ്രഹ്മത്തിൽ സ്ഥിരപ്പെടുത്തി, അതിൽനിന്നു വേറെയായ യാതൊന്നിനേയും ചിന്തിക്കാതിരിക്കണം. ഇതാണ് യോഗപ്രാപ്തിയെന്ന നില എന്നു മനസ്സിലാക്കുക.

26. യതോ യതോ നിശ്ചരതി
മനശ്ചഞ്ചലമസ്ഥിരം

** സമാധിയിൽ ലയിച്ചിരിക്കുന്ന ശിവന്റെ ഇരിപ്പിനെപ്പറ്റി കാളിദാസമഹാകവി കുമാരസംഭവം കാവ്യത്തിൽ പറഞ്ഞിരിക്കുന്നതിനെ നോക്കുക.*

*അവൃഷ്ടിസംരംഭമിവാംബുവാഹ-*
*മപാമിവാധാരമനുത്തരംഗം*
*അന്തശ്ചരാണാം മരുതാം നിരോധാ-*
*ന്നിവാതനിഷ്കമ്പമിവ പ്രദീപം.*

*അകത്തുള്ള വായുക്കളെ അടക്കിയതുകൊണ്ട് മഴ പെയ്യുവാൻ വെമ്പാതെ നില്ക്കുന്ന നീർകൊണ്ടൽപോലെയും, തിരപൊങ്ങലില്ലാതെ കിടക്കുന്ന നീരാഴിപോലെയും കാറ്റില്ലാത്തേടത്ത് അനക്കമറ്റിരിക്കുന്ന വിളക്കുപോലേയും മഹേശ്വരൻ വിളങ്ങി.*

തതസ്തതോ നിയമ്യൈത-

ദാത്മന്യേവ വശം നയേത്.

ചഞ്ചലവും അസ്ഥിരവുമായ മനസ്സ് ബാഹ്യവിഷയങ്ങളിൽ ഏതേതിലേക്കു ചെല്ലുന്നുവോ, അതാതിൽനിന്നെല്ലാം അതിനെ നിയന്ത്രിച്ച് ആത്മാവിൽത്തന്നെ ഉറപ്പിക്കണം.

എപ്പോഴും മനസ്സ് ചലിക്കുന്നതും ഒന്നിൽത്തന്നെ സ്ഥിരമായി നില്ക്കുന്ന സ്വഭാവമില്ലാത്തതുമാകുന്നതുകൊണ്ട് മുമ്പു പറഞ്ഞ ലക്ഷണത്തോടുകൂടിയ യോഗം സാധ്യമല്ലല്ലോ എന്ന നിരാശയുണ്ടാകരുത്. സ്വതവേ ചാപല്യവും അസ്ഥിരതയുമുള്ള മനസ്സ് ഏതേതു വിഷയങ്ങളിലേക്കു സഞ്ചരിക്കുന്നുവോ, ആ എല്ലാ വിഷയങ്ങളും അതിനിസ്സാരങ്ങളും മായികങ്ങളുമാണെന്നുള്ള വിചാരത്തോടുകൂടെ വൈരാഗ്യബലത്താൽ ആ വിഷയങ്ങളിൽനിന്നെല്ലാം മനസ്സിനെ പിൻതിരിച്ച് സച്ചിദാനന്ദാത്മകമായ ആത്മാവിൽത്തന്നെ സ്ഥിരപ്പെടുത്തുവാൻ പ്രയത്നിക്കേണ്ടതാണ്.

27. പ്രശാന്തമനസം ഹ്യേനം

യോഗിനം സുഖമുത്തമം

ഉപൈതി ശാന്തരജസം

ബ്രഹ്മഭൂതമകല്മഷം.

എന്തെന്നാൽ പ്രശാന്തമാനസനും, രജോഗുണമടങ്ങിയവനും, കല്മഷരഹിതനും, ബ്രഹ്മഭൂതനു (ബ്രഹ്മമായി പരിണമിച്ചവനു) മായ ഈ യോഗിയെ ഉത്തമമായ സുഖം വരിക്കുന്നു.

നിത്യവും നിരന്തരവുമായ സമാധിനിഷ്ഠയുടെ ബലം കൊണ്ട് രജസ്തമോഗുണകാര്യങ്ങളായ ബാഹ്യവാസനകൾ മുഴുവൻ ശമിക്കും. ഭേദഭാവനാത്മകമായ പാപം ഇല്ലാതെയാകും. അപ്പോൾ മനസ്സിന്ന് ഉത്തമമായ ശാന്തി ലഭിക്കും. അപ്പോൾ ആ ബുദ്ധിവൃത്തിയിൽ ബ്രഹ്മസ്വരൂപാനുഭവം ഉണ്ടാകും. അപ്രകാരം വിളങ്ങുന്ന യോഗിയെ അത്യുത്തമവും നാശരഹിതവും വിഷയസമ്പർക്കമില്ലാത്തതുമായ 'നിരതിശയാനന്ദം' പ്രാപിക്കും. ആത്മാനന്ദം യോഗിക്കനുഭവപ്പെടുന്നതാണ്. സാധനാപേക്ഷ കൂടാതെതന്നെ എല്ലാവരും സുഷുപ്തിയിൽ സുഖം അനുഭവിക്കുന്നുണ്ടല്ലോ. അതിൽനിന്ന് ആത്മാവിന്റെ സ്വരൂപം സുഖമാണെന്നറിയാമല്ലോ. അജ്ഞാനം മൂലത്തോടുകൂടെ നശിക്കാത്തതുകൊണ്ടാണ് സുഷുപ്തിയിൽ ആനന്ദം മറഞ്ഞിരിക്കുന്നത്. സമാധിയിലാവട്ടെ, ശുദ്ധബുദ്ധിവൃത്തിപ്രകാശത്താൽ അജ്ഞാനാന്ധകാരം നീങ്ങിയിരിക്കുന്നതുകൊണ്ട് ആത്മസ്വരൂപാനന്ദം യോഗി അനുഭവിച്ച് പരമാനന്ദസ്വരൂപനായിത്തന്നെ വിളങ്ങുമെന്ന് ഇവിടെ സൂചിപ്പിച്ചിരിക്കുന്നു.

28. യുഞ്ജന്നേവം സദാത്മാനം

യോഗീ വിഗതകല്മഷഃ

സുഖേന ബ്രഹ്മസംസ്പർശ-

മത്യന്തം സുഖമശ്നുതേ.

ഇപ്രകാരം എപ്പോഴും ആത്മാവിനെ (യോഗ) യുക്തമാക്കിത്തീർക്കുന്നവനും, കല്മഷമകന്നവനുമായ യോഗി അനായാസേന ആത്യന്തികമായ ബ്രഹ്മസംസ്പർശസുഖം അനുഭവിക്കുന്നു. യോഗാനുഷ്ഠാനുംകൊണ്ടേ കൃതാർത്ഥനാവുകയുള്ളൂ. അതുകൊണ്ടല്ലാതെ ബ്രഹ്മാനന്ദം അനുഭവപ്പെടുകയില്ല. ജീവന്മുക്തിസുഖത്തിന്നു യോഗം അഭ്യസിക്കണം എന്നു വ്യക്തമാക്കുന്നു. ഈ കാണപ്പെടുന്നത് സർവ്വവും മിഥ്യയാണെന്നുള്ള ഉറപ്പോടുകൂടെ സർവ്വ ഇന്ദ്രിയങ്ങളേയും നിഗ്രഹിച്ച് എപ്പോഴും ആത്മാവിനെ അനുസന്ധാനംചെയ്യുന്ന യോഗി, ഭേദദർശനമാകുന്ന പാപത്തിൽനിന്നു നിർമ്മുക്തനായി ബ്രഹ്മസ്പർശത്തിൽനിന്നുണ്ടായതും, തന്മൂലം നാശമില്ലാത്തതുമായ ആനന്ദത്തെ ക്ലേശംകൂടാതെതന്നെ അനുഭവിക്കുന്നു. അതുകൊണ്ട് നിത്യാനന്ദത്തോടെ ജീവിക്കുവാൻ ഉപകരിക്കുന്ന സമാധിയോഗം തീർച്ചായായും സമ്പാദിക്കേണ്ടതാണെന്നു മുമുക്ഷു ധരിക്കണം.

29. സർവ്വഭൂതസ്ഥമാത്മാനം

സർവ്വഭൂതാനി ചാത്മനി

ഈക്ഷതേ യോഗയുക്താത്മാ

സർവ്വത്ര സമദർശനഃ

യോഗയുക്തമായ ആത്മാവോടുകൂടിയവൻ സർവ്വത്ര സമദർശനനായിട്ട് ആത്മാവിനെ സർവ്വഭൂതങ്ങളിലും, സർവ്വഭൂതങ്ങളേയും ആത്മാവിലും ദർശിക്കുന്നു.

പുരുഷന്റെ മനസ്സ് അവനെ പരമപുരുഷാർത്ഥത്തോടു യോജിപ്പിക്കുന്നതായാൽ അവന്റെ ദർശനം എങ്ങും അവിശേഷേണ വ്യാപിച്ചിരിക്കുന്ന ആത്മാവിൽത്തന്നെ ആയിരിക്കും. ഇതിനെയാണ് 'സമ്യഗ്ദർശനം' (ശരിയായ കാഴ്ച) എന്നു പറയുന്നത്. അതു ലഭിച്ചവൻ ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാ ഭൂതങ്ങളിലും ഏകനായ ആത്മാവ് സ്ഥിതിചെയ്യുന്നുവെന്നും, എല്ലാ ഭൂതങ്ങളും ആത്മാവിൽത്തന്നെയിരിക്കുന്നു എന്നും കാണുന്നു. നാമരൂപഭേദങ്ങളെയൊന്നും കാണുന്നില്ല. സത്യവസ്തുവിനെ മാത്രമേ കാണുന്നുള്ളൂ. നാനാത്വം നശിച്ച് ഏകത്വം അനുഭവപ്പെടുന്നുവെന്നു ചുരുക്കം. പലവിധം രൂപങ്ങളും നാമങ്ങളുമുള്ള എല്ലാ പാത്രങ്ങളും മണ്ണുതന്നെയാണല്ലോ. മണ്ണുതന്നെ പാത്രാകൃതിയിൽ വിളങ്ങുകയാണ്. പാത്രത്തിന്റെ ആകൃതി മുതലായവ മണ്ണിനെ വിട്ടിരിക്കുന്നില്ല. സർപ്പമാണെന്നു ധരിച്ചത് കയറിന്റെ സ്വരൂപം അറിയാഞ്ഞതുകൊണ്ടു മാത്രമാണ്. കയറിന്റെ രൂപം അറിഞ്ഞപ്പോൾ അതു മാത്രമല്ലാതെ 'സർപ്പം ഉണ്ടായിട്ടേയില്ല' എന്ന് അനുഭവപ്പെടുന്നതുപോലെ, ബ്രഹ്മത്തിന്റെ ദർശനം സിദ്ധിച്ചാൽ ഏകമായ അതു മാത്രമല്ലാതെ ഇതരമായി യാതൊന്നുമില്ല എന്ന അനുഭവം സമാധിനിഷ്ഠന്നു ലഭിക്കുന്നു. ഇതുതന്നെയാണ് പരമപുരുഷാർത്ഥപ്രാപ്തിലക്ഷണമായ മോക്ഷം. പുരുഷൻ ഇതു സമ്പാദിക്കുമ്പോൾ മാത്രമേ കൃതാർത്ഥനാകയുള്ളൂ. ഇതു സമ്പാദിക്കുവാൻ സമാധിയഭ്യസിക്കണം എന്നു സിദ്ധാന്തിക്കുന്നു.

30. യോ മാം പശ്യതി സർവ്വത്ര

സർവം ച മയി പശ്യതി

തസ്യാഹം ന പ്രണശ്യാമി

സ ച മേ ന പ്രണശ്യതി.

ആര് എന്നെ സർവ്വത്ര ദർശിക്കുന്നു, സർവ്വത്തേയും എന്നിലും ദർശിക്കുന്നു, അവന് ഞാൻ അന്യനായി ദൃശ്യനല്ല. അവൻ എനിക്കും അന്യനായി ദൃശ്യനല്ല.

മുമ്പെ വിവരിച്ച ബ്രഹ്മജ്ഞാനിയും ഈശ്വരനായ ഞാനും ഒന്നു തന്നെയാണ്. രൂപം രണ്ടാണെന്നു തോന്നുന്നുണ്ടെങ്കിലും വസ്തു ഒന്നുതന്നെ എന്നു വ്യക്തമാക്കുന്നു. ഏതൊരുവൻ ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാറ്റിലും സച്ചിദാനന്ദാത്മാവായ ഏകൻ വസിക്കുന്നുവെന്നും, സച്ചിദാനന്ദാത്മാവിൽ സർവ്വവും വസിക്കുന്നു എന്നും ഏവൻ കാണുന്നുവോ, അവൻ ഒരുകാലത്തും ഒരു വസ്തുവിലും എന്നെ കാണാതിരിക്കുന്നില്ല. ഞാനും അവനെ വിട്ടിരിക്കുന്നില്ല. അവനും ചിദേകരസനായ എന്നെ മാത്രമല്ലാതെ മറ്റൊന്നിനേയും കാണുന്നില്ല. ആത്മാവായ തന്നിൽ മാത്രമല്ലാതെ ദേഹേന്ദ്രിയാദി ഭാവങ്ങളിൽ ആത്മഭാവന (താദാത്മ്യഭാവം) അവന്ന് ഒരുകാലത്തും ഉണ്ടാവുകയില്ല. മരുഭൂമിയിൽ ഉണ്ടെന്നു തോന്നിയ ജലമോ, തിരമാലകളോ മരുവിൽനിന്നു വ്യത്യസ്തമല്ല. വെറും ഭ്രാന്തി മാത്രമാണതെന്ന് മരുവാണെന്നറിഞ്ഞവന് അനുഭവപ്പെടുന്നതുപോലെ, ബ്രഹ്മവിത്തിന്ന് നാമരൂപാദിസഹിതമായ ലോകവും സ്വദേഹാദി സർവ്വഭാവവും മിഥ്യയാണെന്ന് അനുഭവപ്പെടുന്നുവെന്നു ചുരുക്കം.

31. സർവഭൂതസ്ഥിതം യോ മാം

ഭജത്യേകത്വമാസ്ഥിതഃ

സർവഥാ വർത്തമാനോഽപി

സ യോഗീ മയി വർത്തതേ.

ഏതൊരുവൻ ഏകത്വബോധത്തിൽ പ്രതിഷ്ഠിതനായിട്ട്, സർവ്വഭൂതസ്ഥിതനായ എന്നെ ഭജിക്കുന്നു, ആ യോഗി ഏതു പ്രകാരത്തിലായാലും എന്നിൽത്തന്നെ വർത്തിക്കുന്നു.

സർവ്വത്ര ബ്രഹ്മദർശനവും, ബ്രഹ്മംതന്നെ ആത്മാവെന്ന അനുഭവവുമാണ് സമ്യഗ്ദർശനത്തിന്റെ ഫലമെന്നു മുമ്പേ സൂചിപ്പിച്ചുവല്ലോ. ഈ ശ്ലോകത്തിൽ ആ യോഗി ശരീരസഹിതനായതുകൊണ്ട് പ്രാരബ്ധമനുസരിച്ച് എങ്ങനെ ജീവിക്കുന്നതായാലും സ്വനിഷ്ഠയിൽനിന്നു തെറ്റാത്തവനും, ദേഹാവസാനത്തിൽ മുക്തനുമായിത്തീരുമെന്ന് ഉപദേശിക്കുന്നു.

ബ്രഹ്മമല്ലാതെ വേറെയായി യാതൊന്നുമില്ല. 'ഞാൻ ബ്രഹ്മംതന്നെ' യെന്ന അനുഭവത്താലും ശാസ്ത്രജ്ഞാനബലത്താലും സർവ്വഭൂതങ്ങളിലും ഒരേനിലയിൽ വ്യാപിച്ചിരിക്കുന്ന എന്നെ അഭേദമായിത്തന്നെ ഭോഗി ഭജിക്കുന്നു. അവൻ പ്രാരബ്ധം അനുസരിച്ച് ഏതുവിധത്തിൽ ജീവിക്കുന്നതായാലും എന്നിൽത്തന്നെയിരിക്കുന്നു. ബ്രഹ്മദൃഷ്ടി മാത്രമല്ലാതെ ശരീരേന്ദ്രിയാദികളിൽ ആത്മഭാവമില്ലാത്തതുകൊണ്ട് അവൻ ബ്രഹ്മം തന്നെയാകുന്നുവെന്നു ധരിക്കണം.

32. ആത്മൗപമ്യേന സർവ്വത്ര
സമം പശ്യതി യോ/ർജ്ജുന!
സുഖം വാ യദി വാ ദുഃഖം
സ യോഗീ പരമോ മതഃ.

ഹേ അർജ്ജുനാ! ആത്മതുല്യമായി (തനിക്കെന്നതുപോലെ) സുഖമായാലും ദുഃഖമായാലും സർവ്വത്ര സമമായി ഏതൊരുവൻ ദർശിക്കുന്നു, (സർവ്വമംഗലേച്ഛുവായ) ആ യോഗി ഏറ്റവും ശ്രേഷ്ഠനാണെന്നാണ് നിശ്ചയം.

എല്ലാവിധത്തിലും മുമുക്ഷുക്കൾ ലോകഹിതകാരികളായിരിക്കണം എന്ന് ഉപദേശിക്കുന്നു. ഏതൊരുവൻ സർവ്വഭൂതങ്ങളുടേയും സുഹൃത്തും ശാന്തനുമായി സർവ്വപ്രാണികൾക്കും തന്നെപ്പോലെതന്നെ സുഖവും ദുഃഖവും ഉണ്ടെന്നു തുല്യഭാവത്തിൽ കാണുന്നുവോ, ഏതുവിധം അന്യൻ തന്നോടു പെരുമാറിയാൽ സുഖമാകുമോ, ആ വിധം താൻ അന്യനോടും ഇടപെടേണ്ടതാണ്. ഏതുവിധം മറ്റൊരാൾ തന്നോടു പെരുമാറുമ്പോൾ തനിക്കു ദുഃഖം ഉണ്ടാകുന്നുവോ, ആ വിധത്തിൽ താൻ അന്യനോട് പെരുമാറരുത്. അത് അവന്നു ദുഃഖത്തിന്ന് ഇടവരുത്തും എന്നു തന്നെത്തന്നെ ഉദാഹരണമാക്കി, സർവ്വപ്രാണിഹിതത്തിന്നായി മാത്രം പ്രവർത്തിക്കുന്നവനായ ആ യോഗി എല്ലാ ജ്ഞാനികളിൽവെച്ചും ഉൽകൃഷ്ടനാകുന്നു എന്നാണ് എന്റെ അഭിപ്രായം. "ഞാൻ ജ്ഞാനിയാണ്, അതുകൊണ്ട് പുണ്യപാപങ്ങൾ എന്നെ സ്പർശിക്കുകയില്ല" എന്ന വിചാരത്താൽ ജ്ഞാനികൾ 'തോന്നിയ മട്ടിൽ' ജീവിക്കരുതെന്ന് ഉപദേശിക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

33. യോ/യം യോഗസ്ത്വയാ പ്രോക്തഃ
സാമ്യേന മധുസൂദന!
ഏതസ്യാഹം ന പശ്യാമി
ചഞ്ചലത്വാത് സ്ഥിതിം സ്ഥിരാം.

ഹേ മധുസൂദനാ! അങ്ങയാൽ സമത്വലക്ഷണമായി ഏതൊരുയോഗം കീർത്തനംചെയ്യപ്പെട്ടുവോ, (മനസ്സിന്റെ) ചഞ്ചലത്വം നിമിത്തം അത് ഉറച്ചുനില്ക്കുമോ എന്ന് എനിക്കു കാണുവാൻ കഴിയുന്നില്ല.

"എല്ലാ ജീവികളിലും സമഭാവനയുണ്ടാകണം. ആത്മാവിൽ മനസ്സിനെ സ്ഥിരപ്പെടുത്തണം. മറ്റൊന്നിനേയുംപറ്റി ചിന്തിക്കരുത്." "കാറ്റില്ലാത്ത സ്ഥലത്തെ ദീപംപോലെ മനസ്സിനെ ഏകാഗ്രമാക്കണം" എന്ന ഭഗവദുപദേശം കേട്ട് അർജ്ജുനൻ ചഞ്ചലമായ മനസ്സിനെ സ്ഥിരമാക്കാനുള്ള ഉപായമെന്താണെന്നറിയുവാനുള്ള ആഗ്രഹത്തോടുകൂടെ പറയുന്നു: 'ഹേ കൃഷ്ണ! അങ്ങു സമനിലയെ ആസ്പദമാക്കി ഏതൊരു യോഗത്തെ ഉപദേശിച്ചുവോ, മനസ്സ് സ്വാഭാവികമായി ചലിക്കുന്നതാകയാൽ ആ യോഗത്തിൽ മനസ്സിന്ന് ഉറച്ച നില സിദ്ധിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. രാഗാദിദോഷംകൊണ്ട് ദുഷിച്ചിരിക്കുന്ന മനസ്സിൽ സമഭാവന എങ്ങനെ ഉണ്ടാകാനാണ്? അതു വളരെ വിഷമംപിടിച്ച ഒരു കാര്യമാണ് ഭഗവാനേ' എന്ന് അഭിപ്രായപ്പെടുന്നു.

34. ചഞ്ചലം ഹി മനഃ കൃഷ്ണ,
പ്രമാഥി ബലവദ് ദൃഢം
തസ്യാഹം നിഗ്രഹം മന്യേ
വായോരിവ സുദുഷ്കരം.

എന്തെന്നാൽ ഹേ കൃഷ്ണാ! ചഞ്ചലവും ക്ഷോഭകാരിയും നിയന്ത്രണത്തിന്ന് വഴങ്ങാത്തതും അയവില്ലാത്തതുമത്രേ മനസ്സ്. അതിനെ അടക്കുക എന്നത്, വായുവിനെ പിടിച്ചുനിറുത്തുക എന്നപോലെ അത്യന്തം ദുഷ്കരമാണെന്ന് എനിക്കു തോന്നുന്നു.

താൻ പറഞ്ഞതിനെത്തന്നെ അർജ്ജുനൻ ഒന്നുകൂടി വിശദമാക്കുന്നു. ഹേ നിത്യാനന്ദസ്വരൂപനായ പരമാത്മാവേ, മനസ്സ് എപ്പോഴും ചലിച്ചുകൊണ്ടിരിക്കുന്നതും, പുരുഷനെ നാനാവിധത്തിൽ ക്ഷോഭിപ്പിക്കുന്നതും വളരെ ശക്തിയുള്ളതും, ഏറ്റവും ഉറപ്പുള്ളതുമാകയാൽ അതിനെ അടക്കുകയെന്നത് വായുവിനെ ചലിപ്പിക്കാതാക്കുക എന്നതുപോലെ വളരെയധികം പ്രയാസമുള്ളതാണെന്നു ഞാൻ വിചാരിക്കുന്നു. അതുകൊണ്ട് അതിനെ അടക്കേണ്ടത് (നിഗ്രഹിക്കേണ്ടത്) എങ്ങനെയാണെന്നുപദേശിക്കണേ എന്നു പറയുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

35. അസംശയം മഹാബാഹോ!
മനോ ദുർനിഗ്രഹം ചലം
അഭ്യാസേന തു കൗന്തേയ!
വൈരാഗ്യേണ ച ഗൃഹ്യതേ.

ഹേ മഹാബാഹോ! സംശയമില്ല, മനസ്സു ദുർന്നിഗ്രഹവും (നിയന്ത്രിക്കുവാൻ പ്രയാസമുള്ളതും) ചഞ്ചലവുംതന്നെ. എന്നാൽ ഹേ കുന്തീപുത്രാ! അഭ്യാസംകൊണ്ടും വൈരാഗ്യം കൊണ്ടും അതിനെ വശീകരിക്കാം; അടക്കാം.

എടോ പരാക്രമശാലിയായ കുന്തീപുത്രാ! ചഞ്ചലമായ മനസ്സിനെ അടക്കുകയെന്നത് എളുപ്പമായ പ്രവൃത്തിയല്ല എന്ന നിന്റെ അഭിപ്രായം ശാസ്ത്രസമ്മതവും ലോകം അനുഭവിച്ചറിയുന്നതുമാണ്. അതിൽ എനിക്ക് സംശയമില്ല. എന്നാൽ അതു തീരെ അസാധ്യമാണെന്നു കരുതുന്നത് ശരിയല്ല. അതിന്നുള്ള ഉപായം ഞാൻ പറയാം. ശ്രദ്ധിച്ചു കേൾക്കുക. ശ്രുതിസ്മൃതിയുക്തികളാൽ സർവ്വമായ ലോകവും മിഥ്യയാണെന്നുറയ്ക്കുമ്പോൾ വിഷയങ്ങൾ നിസ്സാരങ്ങളും ബന്ധഹേതുക്കളുമാണെന്ന ശരിയായ അറിവ് നിനക്കുണ്ടാകും. അപ്പോൾ അവയിൽ നിനക്ക് വിരക്തിയുണ്ടാകും. വിരക്തിയുണ്ടാകുമ്പോൾ വിഷയങ്ങളിൽ ജനിക്കുന്ന വിരസത, രസമില്ലായ്മയാകുന്ന വൈരാഗ്യം, നിന്നിൽ ഉണ്ടാകും. ഈ വിരക്തിയെ നിരോധിക്കുന്ന ഭാവം മനസ്സിൽ കടന്നുകൂടാതെയിരിപ്പാൻ നീ നിരന്തരം ശീലിക്കുന്നതുകൊണ്ട് ഈ സംസാരദുഃഖത്തിൽനിന്ന് കരകയറണമെന്നുള്ള തീവ്രമായ മോക്ഷേച്ഛ നിന്നിൽ ഉള്ളതുകൊണ്ട് മനസ്സിന്റെ ചാഞ്ചല്യത്തെ ജയിക്കുവാൻ നിനക്ക് സാധിക്കുന്നതാണ്. അതുകൊണ്ട് വൈരാഗ്യസഹിതമായ നിരന്തരാഭ്യാസം നിനക്ക് അത്യാവശ്യമാകുന്നു.

36. അസംയതാത്മനാ യോഗോ
ദുഷ്പ്രാപ ഇതി മേ മതിഃ
വശ്യാത്മനാ തു യതതാ
ശക്യോ/വാപ്തുമുപായതഃ.

അസംയതചിത്തന് യോഗം ദുഷ്പ്രാപ്യമാണെന്നാണ് എന്റെ അഭിപ്രായം. എന്നാൽ ശരിയായ ഉപായമനുസരിച്ച് യത്നി

ക്കുന്ന സംയതചിത്തന്ന് യോഗപ്രാപ്തി സാദ്ധ്യവുമാണ്.

വൈരാഗ്യാഭ്യാസത്തിന്റെ ബലത്താൽ മനസ്സിനെ അടക്കാതിരിക്കുന്നവന്ന് സമ്യഗ്ദർശനാത്മകമായ യോഗം സാധ്യമല്ല. നേരെമറിച്ച് മനസ്സിനെ സ്വാധീനപ്പെടുത്തിയവന്ന് ഇവിടെ പറഞ്ഞ ഉപായത്തിന്റെ സഹായത്താൽ സമാധി സാധിക്കാവുന്നതാണ് എന്നാണെന്റെ അഭിപ്രായം.

അർജ്ജുനൻ പറഞ്ഞു:

37. അയതിഃ ശ്രദ്ധയോപേതോ

യോഗാച്ചലിതമാനസഃ

അപ്രാപ്യ യോഗസംസിദ്ധിം

കാം ഗതിം കൃഷ്ണ! ഗച്ഛതി.

ഹേ കൃഷ്ണാ! ശ്രദ്ധായുക്തൻതന്നെയെങ്കിലും സംയമമില്ലാതെ യോഗത്തിൽനിന്നും ഭ്രഷ്ടചിത്തനായിത്തീരുന്നവൻ യോഗസിദ്ധിയെ പ്രാപിക്കാതെയിരുന്നാൽ ഏതു ഗതിയെ പ്രാപിക്കും?

യോഗം സാധിപ്പാനുള്ള ഉപായം അറിഞ്ഞതിന്നുശേഷം കർമ്മങ്ങളെയെല്ലാം കൈവിട്ട് യോഗനിഷ്ഠയ്ക്ക് പ്രവൃത്തി തുടങ്ങുകയും പൂർണ്ണഫലം സിദ്ധിക്കുന്നതിന്നു മുമ്പായി മരിച്ചുപോവുകയും ചെയ്താൽ അവന്നു സിദ്ധിക്കുന്ന ഗതിയെന്താണെന്ന് അറിയുവാൻ ആഗ്രഹിക്കുന്ന അർജ്ജുനൻ ചോദിക്കുന്നു: അല്ലയോ നിത്യാനന്ദസ്വരൂപാ! യോഗാനുഷ്ഠാനംകൊണ്ടുമാത്രമേ സമ്യഗ്ജ്ഞാനവും മോക്ഷവും സിദ്ധിക്കുകയുള്ളുവെന്ന വിശ്വാസപൂർവ്വം പ്രവൃത്തിയാരംഭിച്ചു. പ്രാരബ്ധവശാൽ പ്രതിബന്ധം നേരിട്ടു; സമാധി സിദ്ധിച്ചില്ല. അതുനിമിത്തം ബ്രഹ്മം തന്നെ ഞാൻ എന്ന ദൃഢനിശ്ചയമുണ്ടായില്ല. വിഷയവാസന കൊണ്ടോ, ദുരിതംകൊണ്ടോ വിപരീതഭാവനയുണ്ടായി. സമ്യഗ്ദർശനം എന്ന യോഗഫലം അനുഭവപ്പെടും മുമ്പേ ശരീരവും നശിച്ചു. ഇപ്രകാരം സംഭവിച്ചാൽ ആ യോഗിക്കുള്ള ഗതിയെന്താണെന്ന് ഉപദേശിക്കണേ! കർമ്മങ്ങളെ ഉപേക്ഷിച്ചതിനാൽ സ്വർഗ്ഗഗതിക്കവകാശമില്ല. വിഷ്ണ്വാദി ദേവതകളെ ഉപാസിക്കാഞ്ഞതിനാൽ അവരുടെ ലോകപ്രാപ്തിയുമില്ല. സമാധിയിൽനിന്നുണ്ടാകേണ്ടതായ സമ്യഗ്ദർശനമില്ല. അതുകൊണ്ട് മുക്തിയില്ല. പാപംചെയ്യാഞ്ഞതിനാൽ ദുർഗ്ഗതിയുമില്ല. അങ്ങനെ വന്നാൽ ഈ തരക്കാരന്ന് സിദ്ധിക്കുന്ന ഗതി ഏതുവിധമാണെന്നറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്.

38. കച്ചിന്നോഭയവിഭ്രഷ്ടഃ

ഛിന്നാഭ്രമിവ നശ്യതി

അപ്രതിഷ്ഠോ മഹാബാഹോ!

വിമൂഢോ ബ്രഹ്മണഃ പഥി.

ഹേ മഹാബാഹോ! ബ്രഹ്മമാർഗ്ഗത്തിൽ വിമൂഢനായിത്തീർന്ന് അപ്രതിഷ്ഠിതനായിട്ട് അവൻ ഉഭയഭ്രഷ്ടനായിട്ട് (കർമ്മത്തിൽ നിന്നും ബ്രഹ്മപ്രാപ്തിയിൽനിന്നും ഭ്രഷ്ടനായി) ഛിന്നഭിന്നമായ മേഘംപോലെ നശിക്കുകയില്ലേ?

ബ്രഹ്മമാർഗ്ഗത്തിൽ ജ്ഞാനം അനുഭവപ്പെട്ടില്ല; സമാധിനിഷ്ഠ സാധിച്ചില്ല. കർമ്മമോ, ജ്ഞാനമോ ഏതെങ്കിലും ഒന്നിൽ പ്രതിഷ്ഠ സിദ്ധിച്ചില്ല. കർമ്മഫലപ്രാപ്തിയും മോക്ഷവും സിദ്ധിക്കാതെ രണ്ടിൽനിന്നും ഭ്രഷ്ടനായ ഈ യതി വിച്ഛിന്നമേഘം പോലെ നശിക്കുമോ? എന്നാണ് അർജ്ജുനന്റെ സംശയം.

39. ഏതന്മേ സംശയം കൃഷ്ണ!

ഛേത്തുമർഹസ്യശേഷതഃ

ത്വദന്യഃ സംശയസ്യാസ്യ

ഛേത്താ നഹ്യുപപദ്യതേ.

ഹേ കൃഷ്ണാ! എന്റെ ഈ സംശയം അങ്ങ് നിശ്ശേഷം തീർത്തുതരേണ്ടതാണ്. എന്തെന്നാൽ ഭവാൻ ഒഴികെ മറ്റാരും ഈ സംശയത്തിന്നു നിവൃത്തിവരുത്തിത്തരുവാനില്ല.

അല്ലയോ നിത്യാനന്ദസ്വരൂപാ! അങ്ങുന്നുമാത്രമേ എന്റെ ഈ സംശയം തീർത്തുതരുവാൻ സമർത്ഥനായിട്ടുള്ളൂ. ഋഷികളുടേയും, ദേവന്മാരുടേയും ആദികർത്താവായ ഭവാനല്ലാതെ ഈ സംശയം തീർക്കാൻ മറ്റാർക്കും സാധിക്കയില്ല. ഈ സംശയം തീർന്നാലല്ലാതെ മുമുക്ഷുക്കൾക്കു നിർഭയമായി യോഗത്തിൽ പ്രവർത്തിക്കുവാനും കഴിയുകയില്ലെന്നു വരും എന്നു ചുരുക്കം.

ശ്രീഭഗവാൻ പറഞ്ഞു:

40. പാർത്ഥ! നൈവേഹ നാമുത്ര

വിനാശസ്തസ്യ വിദ്യതേ

ന ഹി കല്യാണകൃത് കശ്ചിദ്

ദുർഗ്ഗതിം താത! ഗച്ഛതി.

പാർത്ഥാ! ഇഹലോകത്തിലോ, പരലോകത്തിലോ വിനാശം അവൻ അനുഭവിക്കയില്ല. കല്യാണകൃത്ത് (ശുഭകർമ്മകാരി) ആയ യാതൊരുവനും ദുർഗ്ഗതിയെ പ്രാപിക്കയില്ല; തീർച്ചയാണ്.

നീ എന്നിൽനിന്നു പഠിക്കുന്ന യോഗവിദ്യയെ ശിഷ്യപരമ്പര വഴിയായി വിസ്തൃതമാക്കുവാൻ (താതശബ്ദാർത്ഥം); സമർത്ഥനായ അർജ്ജുനാ! ബ്രഹ്മധ്യാനമാകുന്ന മംഗളകർമ്മത്തിലേർപ്പെട്ട ഏതെങ്കിലും ഒരുവന്ന് ഏതെങ്കിലും സംഗതിവശാൽ പരമസിദ്ധി ലഭിക്കുന്നതിന്നുമുമ്പേ ശരീരനാശം സംഭവിക്കുന്നതായാൽപ്പോലും ഇഹത്തിൽ സജ്ജനനിന്ദ മുതലായ ദുഷ്കീർത്തിയോ, മരണാനന്തരം പരലോകത്തിൽ നരകപ്രാപ്തിയോ സംഭവിക്കുന്നതല്ല. ശമദമാദി സഹിതനായി ബ്രഹ്മധ്യാനം പരിശീലിക്കുന്നതിനേക്കാൾ ഉൽകൃഷ്ടമായ തപസ്സ് മറ്റൊന്നുമില്ലെന്ന് ശാസ്ത്രസിദ്ധാന്തമാകയാൽ യോഗഭ്രഷ്ടന്ന് ഒരു കാലത്തിലും ഒരു ലോകത്തിലും ഹാനിയില്ലെന്ന് ധരിച്ചുകൊള്ളണം.

41. പ്രാപ്യ പുണ്യകൃതാം ലോകാ-

നുഷിത്വാ ശാശ്വതീഃ സമാഃ

ശുചീനാം ശ്രീമതാം ഗേഹേ

യോഗഭ്രഷ്ടോഽഭിജായതേ.

യോഗഭ്രഷ്ടൻ പുണ്യകൃത്തുക്കളുടെ, പുണ്യകർമ്മങ്ങൾ ചെയ്തവരുടെ ലോകങ്ങളെ പ്രാപിച്ച് അനേകവർഷം അവിടെ വസിച്ചിട്ട് ശുചികളും ഐശ്വര്യയുക്തരുമായവരുടെ കുടുംബത്തിൽ വന്ന് ജനിക്കുന്നു.

ദുഷ്കർമ്മത്തിന്റെ ബലത്താൽ സമാധിയുടെ പരമമായ ഫലം പ്രാപിക്കാതെ മരിച്ചുപോയ യോഗഭ്രഷ്ടൻ അശ്വമേധാദികളായ പുണ്യകർമ്മങ്ങൾ അനുഷ്ഠിച്ചവർക്ക് സിദ്ധിക്കുന്ന പുണ്യലോകങ്ങളെ പ്രാപിക്കും. അനേകകാലം അവിടെ സുഖിച്ചിരുന്നതിന്നുശേഷം ഈ ലോകത്തിൽ യോനിബീജകർമ്മാദികളാൽ പരിശുദ്ധന്മാരും ഭാഗ്യവാന്മാരുമായവരുടെ കുലത്തിൽ വന്നു ജനിക്കും. കർമ്മികൾക്ക് കർമ്മഭ്രംശം വന്നാൽ പുണ്യലോകപ്രാപ്തിയില്ല. തൈലം കാച്ചുന്നതിൽ പാകംതെറ്റിയാൽ ആ തൈലം രോഗത്തെ നശിപ്പിക്കയില്ലല്ലോ. അതുപോലെയാണ് കർമ്മം. സാംഗമായാൽ മാത്രമേ ഫലം സിദ്ധിക്കയുള്ളൂ. യോഗം അപ്രകാരമല്ല. എത്രയെത്ര നേരം ബ്രഹ്മധ്യാനം ചെയ്യുന്നുവോ, അത്രയത്ര സമയം ഫലം സിദ്ധിക്കുന്നുണ്ട്. അതുകൊണ്ടാണ് യോഗഭ്രഷ്ടന്ന് പുണ്യലോകപ്രാപ്തിയും പുണ്യവാന്മാരുടെ കുലത്തിൽ പുനർജ്ജന്മവും സിദ്ധിക്കുമെന്നു പറഞ്ഞതിന്റെ ചുരുക്കം.

42. അഥവാ യോഗിനാമേവ

കുലേ ഭവതി ധീമതാം

ഏതദ്ധി ദുർല്ലഭതരം

ലോകേ ജന്മ യദീദൃശം.

അല്ലെങ്കിൽ ധീമാന്മാരായ യോഗികളുടെ കുലത്തിൽ തന്നെ ജനിച്ചു എന്നുവരും. എന്നാൽ, ഈ ദൃശമായ ഒരു ജന്മം സിദ്ധിക്കുകയെന്നത് അത്യന്തം ദുർല്ലഭമത്രേ.

'അഥവാ' എന്നു പറഞ്ഞതിൽനിന്ന് പക്ഷാന്തരമുണ്ടെന്ന് കാണിക്കുന്നു. യോഗഭ്രഷ്ടൻ മരണസമയത്ത് കർമ്മബലത്താൽ വിഷയാസക്തനായിരുന്നുവെങ്കിൽ മാത്രമേ പുണ്യലോകപ്രവേശവും ചിരകാലം അവിടെ സുഖാനുഭവവും, പിന്നീട് ഭാഗ്യവാന്മാരുടെ കുലത്തിൽ ജന്മവുമുണ്ടാവുകയുള്ളൂ. സുകൃതവശാൽ യോഗസിദ്ധിയിൽത്തന്നെയായിരുന്നു മരണസമയത്ത് മനസ്സിരുന്നത് എന്നുവന്നാൽ, ജ്ഞാനികളും ജ്ഞാനയോഗത്തിൽത്തന്നെ നിഷ്ഠയുള്ളവരുമായവരുടെ കുലത്തിൽ ഉടനെതന്നെ ജന്മം സിദ്ധിക്കും. ലോകത്തിൽ ഈ വിധമുള്ള ജന്മം ഏറ്റവും ദുർല്ലഭമാകുന്നു. ശ്രീമാന്മാരുടെ കുലത്തിൽ ജനിച്ചാൽ വിഷയതൃഷ്ണ വീണ്ടും ഉണ്ടായെന്നുവരും. നിർദ്ധനന്മാരും ജ്ഞാനനിഷ്ഠന്മാരുമായവരുടെ കുലത്തിലാണ് ജനിക്കുന്നതെങ്കിൽ പരിതഃസ്ഥിതി ജ്ഞാനാഭ്യാസത്തിന്നനുകൂലമായിത്തന്നെയിരിക്കും. അതുകൊണ്ടാണ് ഈമാതിരി ജന്മലാഭം ഏറ്റവും ദുർല്ലഭമാണ് എന്നു പറഞ്ഞത്.

43. തത്ര തം ബുദ്ധിസംയോഗം
ലഭതേ പൗർവ്വദേഹികം
യതതേ ച തതോ ഭൂയഃ
സംസിദ്ധൗ കുരുനന്ദന!

ഹേ, കുരുനന്ദനാ! അവന് ആ ജന്മത്തിൽ, പൂർവ്വദേഹസംബന്ധിയായ ആ ബുദ്ധിസംയോഗം (സംസ്കാരം) ലഭിക്കുന്നു. അനന്തരം വീണ്ടും യോഗസിദ്ധിക്കായിട്ട് യത്നിക്കുന്നു.

യോഗികളുടെ കുലത്തിൽ ജനിച്ചതിന്നുശേഷം പൂർവ്വജന്മത്തിൽ അഭ്യസിച്ച ആ ജ്ഞാനയോഗം ബുദ്ധിയിൽ സ്വഭാവത്താൽത്തന്നെ ഉദിക്കും. ജ്ഞാനിയായ പിതാവിൽനിന്ന് യഥാകാലം സിദ്ധിക്കുന്ന ഉപദേശം ആ പൂർവ്വജ്ഞാനത്തെ ഉജ്ജ്വലിപ്പിക്കുകയും ചെയ്യും. അത്രമാത്രംകൊണ്ട് തൃപ്തനാകാതെ സമ്യഗ്ദർശനസിദ്ധിക്കുവേണ്ടി വീണ്ടും പരിശ്രമിക്കയും ചെയ്യും. അതുകൊണ്ട് ജ്ഞാനനിഷ്ഠയുള്ള പുണ്യവാന്മാരുടെ പുത്രനായി ഭവിക്കുക എന്ന നില കിട്ടുന്നതാണ് യോഗഭ്രഷ്ടന്നഭികാമ്യം. മരണാവസരത്തിൽ മനസ്സിൽ വിഷയതൃഷ്ണലേശവുമുണ്ടാകാതിരിക്കത്തക്കവിധം യോഗാഭ്യാസം തീവ്രമായ മോക്ഷേച്ഛയോടെ ചെയ്യേണ്ടത് അത്യാവശ്യമാകുന്നു. ജ്ഞാനനിഷ്ഠൻ ഗൃഹസ്ഥനായാൽ മാത്രമല്ലേ യോഗഭ്രഷ്ടന്ന് യോഗികുലത്തിൽ ജന്മം സിദ്ധിക്കയുള്ളൂ. അങ്ങനെയുള്ള ഗൃഹസ്ഥാശ്രമികൾ അതിദുർല്ലഭമായതുകൊണ്ടും ഈവിധം ജന്മം ഏറ്റവും ദുർല്ലഭമാണെന്ന് മുമ്പേ പറഞ്ഞിരിക്കുന്നു.

44. പൂർവാഭ്യാസേന തേനൈവ
ഹ്രിയതേ ഹ്യവശോ/പി സഃ
ജിജ്ഞാസുരപി യോഗസ്യ
ശബ്ദബ്രഹ്മാതിവർത്തതേ.

ആ പൂർവ്വാഭ്യാസത്താൽത്തന്നെ അവശനായിട്ടെങ്കിലും, പരാധീനനാണെങ്കിൽപ്പോലും യോഗമാർഗ്ഗത്തിലേക്ക് അവൻ ആകർഷിക്കപ്പെടുന്നു. യോഗത്തെ അറിവാൻ അഭിലഷിക്കുന്നവൻപോലും, അതിന്നുവേണ്ടി ആഗ്രഹിച്ചു മരിച്ചവൻപോലും, ശബ്ദബ്രഹ്മത്തെ, കർമ്മപ്രതിപാദകമായ വേദത്തെ, അതിക്രമിക്കുന്നുണ്ട്; പിൻതള്ളിവിടുന്നുണ്ട്.

യോഗികളുടെ കുലത്തിൽ ജന്മം ലഭിച്ചശേഷം യോഗഭ്രഷ്ടൻ ആത്മസാക്ഷാൽക്കാരത്തിന്നുവേണ്ടി വലിയ പ്രയത്നം ചെയ്യുമെന്ന് മുമ്പേ പറഞ്ഞുവല്ലൊ. അതിന്ന് കാരണം വ്യക്തമാക്കുന്നു. പൂർവ്വജന്മത്തിൽ ആത്മാനുസന്ധാനംചെയ്തതിനാൽ സിദ്ധിച്ച സംസ്കാരം അന്തഃകരണത്തിലുള്ളതുകൊണ്ടുതന്നെ ഈ ജന്മത്തിൽ ജ്ഞാനമാർഗ്ഗത്തിൽ പ്രവർത്തിക്കുവാൻ അവനെ ബലാൽക്കാരേണ ആ വാസന ആകർഷിക്കും. കർമ്മമാർഗ്ഗത്തിൽ അവന്നു ശ്രദ്ധയുണ്ടാവുകയില്ല. ജന്മാന്തരത്തിൽ ഏതൊന്നിൽ ശ്രദ്ധിച്ചിരുന്നുവോ അതിൽതന്നെ ഏർപ്പെടണമെന്നായിരിക്കും ഏതൊരുവന്റേയും ശ്രദ്ധ. അതുകൊണ്ട് ജ്ഞാനമാർഗ്ഗത്തിൽ ഏർപ്പെടണമെന്ന് ഇച്ഛയില്ലെങ്കിൽക്കൂടെ പൂർവ്വജന്മസംസ്കാരം * അവനെ അതിൽത്തന്നെ സ്ഥിരപ്പെടുത്തും. ആത്മസ്വരൂപത്തെ അറിയേണമെന്ന് ആഗ്രഹമുള്ളവർകൂടെ കർമ്മമാർഗ്ഗത്തിൽ പ്രവർത്തിക്കുകയില്ല. വേദോക്തകർമ്മങ്ങളേയും ഇഹലോകസുഖവിഷയങ്ങളേയും തീരെ വിട്ട് ആത്മാന്വേഷണത്തിൽ ഏർപ്പെടുവാൻ മാത്രമേ അയാൾ ഇഷ്ടപ്പെടുകയുള്ളൂ. അതുകൊണ്ട് ജന്മാന്തരസംസ്കാരം നിമിത്തം തീവ്രമായ മോക്ഷേച്ഛയുള്ള യോഗഭ്രഷ്ടനായ യതി കർമ്മങ്ങളെയുപേക്ഷിച്ച് ആത്മാനുസന്ധാനത്തിൽ സ്ഥിരനായിരിക്കുമെന്നതിൽ സംശയമില്ല.

45. പ്രയത്നാദ് യതമാനസ്തു
യോഗീ സംശുദ്ധകില്ബിഷഃ
അനേകജന്മസംസിദ്ധ-
സ്തതോ യാതി പരാം ഗതിം.

എന്നാൽ തീവ്രമായി യത്നിക്കുന്ന യോഗി കില്ബിഷരഹിതനായി പാപമെല്ലാം കഴുകിക്കളഞ്ഞ് അനേകജന്മങ്ങൾകൊണ്ടു സംസിദ്ധനായശേഷം പരമമായ ഗതിയെ പ്രാപിക്കുന്നു.

തീവ്രമായ മോക്ഷേച്ഛാവൈരാഗ്യത്തോടെ പ്രയത്നിക്കുന്ന യതിക്കുള്ള ഫലം വ്യക്തമാക്കുന്നു. സമാധിയിൽ പ്രബലമായി പ്രയത്നിക്കുന്ന യതിയാകട്ടെ അനവധി ജന്മങ്ങൾ കഴിയുന്നതിന്നു മുമ്പുതന്നെ ഒന്നോ, രണ്ടോ, മൂന്നോ ജന്മങ്ങൾക്കുള്ളിൽ ഭേദബുദ്ധിക്ക് കാരണമായ അജ്ഞാനമാകുന്ന പാപം തീരെ നശിച്ച് ജീവൻ മുക്തിസുഖത്തേയും, മരണാനന്തരം വിദേഹമുക്തിയേയും പ്രാപിക്കും. 'അനേകജന്മസംസിദ്ധഃ' എന്നതിലെ അനേകശബ്ദത്തിന്ന് ഒന്നിൽ കവിഞ്ഞതും മൂന്നിൽ കവിയാത്തതും എന്നാണർത്ഥം. തീവ്രയത്നത്തോടുകൂടെ ആത്മാന്വേഷണംചെയ്ത ഭരതന്ന് മൂന്നാമത്തെ ജന്മത്തിൽ ജീവൻമുക്തിനിലയും അവസാനം കൈവല്യവും സിദ്ധിച്ചിട്ടുണ്ട്.

46. തപസ്വിഭ്യോ/ധികോ യോഗീ
ജ്ഞാനിഭ്യോ/പി മതോ/ധികഃ
കർമ്മിഭ്യശ്ചാധികോ യോഗീ
തസ്മാദ് യോഗീ ഭവാർജ്ജുന!

തപസ്വികളേക്കാൾ ശ്രേഷ്ഠനാണു യോഗി. ജ്ഞാനികളേക്കാൾ തന്നേയും ശ്രേഷ്ഠനാണെന്നും ഞാൻ കരുതുന്നു. യോഗി കർമ്മികളേക്കാൾ ശ്രേഷ്ഠൻതന്നെ. അതുകൊണ്ട് ഹേ അർജ്ജുനാ! നീ യോഗിയായിത്തീരുക.

ശമദമാദിസമ്പന്നനായ യോഗിയാണ് മോക്ഷത്തിന്നധികാരി എന്നു വന്നതുകൊണ്ട്, ഇതരമാർഗ്ഗത്തിൽ പ്രയത്നിക്കുന്നവരേക്കാൾ മെച്ചം യോഗിക്കാണെന്നുറപ്പിക്കുന്നു. തപസ്സുകൊണ്ടും, ശാസ്ത്രജ്ഞാനംകൊണ്ടും അഗ്നിഹോത്രാദികർമ്മാനുഷ്ഠാനങ്ങൾകൊണ്ടും മോക്ഷംപ്രാപിക്കുവാൻ ആഗ്രഹിക്കുന്നവരേക്കാൾ ഉത്തമൻ യോഗിയായതുകൊണ്ട് എടോ അർ

---

** പൂർവ്വജന്മവാസന ജന്മാന്തരങ്ങളിൽ എങ്ങനെ പ്രവർത്തിക്കുന്നുവെന്ന് കാളിദാസമഹാകവി കുമാരസംഭവത്തിൽ വർണ്ണിക്കുന്നു. പാർവ്വതിയുടെ ബാല്യകാലത്തിൽ, വിദ്യാഭ്യാസകാലത്ത്, അവളുടെ ജന്മവാസന പ്രകടമായത് എങ്ങനെയെന്ന് കാണിക്കുന്നു:*

*"താം ഹംസമാലാഃ ശരദീവ ഗംഗാം,*
*മഹൗഷധിം നക്തമിവാത്മഭാസഃ,*
*സ്ഥിരോപദേശാമുപദേശകാലേ*
*പ്രപേദിരേ പ്രാക്തനജന്മവിദ്യാഃ"*

*ശരൽക്കാലത്ത് ഗംഗയിൽ അരയന്നനിരയെന്നപോലെയും, രാത്രിസമയത്ത് മഹൗഷധിയിൽ അതിന്റെ വെളിച്ചമെന്നപോലെയും, വിദ്യാഭ്യാസകാലത്ത് അഭ്യാസം ഉറച്ചുകിടക്കുന്ന (ബുദ്ധിമതിയായ) അവളിൽ മുൻജന്മത്തിലെ വിദ്യകൾ വന്നുചേർന്നു.*

ജ്ജുനാ! നീ യോഗനിഷ്ഠനായി ഭവിച്ചാലും. തപസ്വി, ജ്ഞാനി, കർമ്മി എന്നിവർക്ക് പരമഫലപ്രാപ്തിക്ക് കാലദൈർഘ്യം വേണ്ടിവരും. യോഗിക്കാകട്ടെ അചിരേണ പരമമായ പദം പ്രാപിക്കാം. അതുകൊണ്ട് നീ യോഗിയായിക്കൊള്ളുക എന്നു ഭഗവാൻ ഉപദേശിക്കുന്നു.

47. യോഗിനാമപി സർവ്വേഷാം
മദ്ഗതേനാന്തരത്മനാ
ശ്രദ്ധാവാൻ ഭജതേ യോ മാം
സ മേ യുക്തതമോ മതഃ.

സകല യോഗികളിലുംവെച്ച് ആരാണോ എന്നിൽ അർപ്പിതമായ അന്തരാത്മാവോടുകൂടി ശ്രദ്ധാപൂർണ്ണനായി എന്നെ ഭജിക്കുന്നത്, എന്റെ അഭിപ്രായത്തിൽ അത്യന്തം ശ്രേഷ്ഠൻ അവൻതന്നെയാകുന്നു.

സമ്യഗ്ജ്ഞാനമാകുന്നു വിദേഹമുക്തിക്ക് അസാധാരണമായ കാരണം. അതുണ്ടാവാൻ സമാധിനിഷ്ഠം ശീലിക്കുന്നവൻ താപസാദികളേക്കാൾ ശ്രേഷ്ഠനാണ് എന്നു മുമ്പേ പറഞ്ഞതിന്നുശേഷം ഇപ്പോൾ സമാധ്യഭ്യാസംകൊണ്ടല്ലാതെ സമ്യഗ്ജ്ഞാനവും മുക്തിയും സിദ്ധിക്കയില്ല എന്നും അതുകൊണ്ട് മോക്ഷേച്ഛയുള്ളവൻ തീർച്ചയായും സമാധി ശീലിക്കേണ്ടതാണെന്നും അതിന്ന് സുകരമായ സമാധിയിന്നതാണെന്നും സൂചിപ്പിക്കുവാൻ ഭാവിച്ച് ഭഗവാൻ ആ സമാധിയഭ്യസിക്കുന്ന യോഗിയെ സ്തുതിക്കുന്നു. എല്ലാം ബ്രഹ്മം, ഞാനും നീയും സർവ്വവും ബ്രഹ്മം. 'ഭൂതങ്ങളും ഭൂവനങ്ങളും വിഷ്ണു' എന്നു തുടങ്ങി ആയിരത്തിലധികം ശ്രുതിവാക്യങ്ങളുള്ളതിൽ സമ്പൂർണ്ണമായ വിശ്വാസത്തോടുകൂടെ ഏതൊരുവൻ വിപരീതഭാവന കൂടാതെ സച്ചിദാനന്ദൈകരസസ്വരൂപനായ എന്നിൽത്തന്നെ സമർപ്പിക്കപ്പെട്ട മനസ്സുകൊണ്ട് എല്ലാറ്റിനേയും ബ്രഹ്മമായി കാണുന്നുവോ, അവൻ വിരാട്, ഹിരണ്യഗർഭൻ, ഈശ്വരൻ എന്നിങ്ങനെയുള്ള വ്യത്യസ്തമായ മൂർത്തികളെ കല്പിച്ചുപാസിക്കുന്ന സർവ്വയോഗികളേക്കാൾ അത്യുത്തമനാകുന്നുവെന്നാണ് എന്റെ അഭിപ്രായം. മൂർത്തിവ്യത്യാസ കല്പനം അജ്ഞാനത്തിൽ നിന്നുണ്ടാകുന്നതാണല്ലോ. ഇവനാട്ടെ, ശ്രുതിസിദ്ധാന്ത ജ്ഞാനത്തെ ആശ്രയിച്ച് സർവ്വത്ര ബ്രഹ്മത്തെത്തന്നെ കാണുന്നു. അതുകൊണ്ട് ഇവൻ അത്യുൽക്കൃഷ്ടനാണെന്ന് ചുരുക്കം. ഒരിടത്തിരിക്കുക, മൂലബന്ധാദ്യാസനശീലനം, പ്രാണസംയമനപ്രയത്നം എന്നിവയൊന്നും ഈ സമാധിക്കാവശ്യമില്ല. "നാമരൂപദിപ്രപഞ്ചം മിഥ്യ, അതിന്നധിഷ്ഠാനമായ ബ്രഹ്മം സത്യം" എന്ന ഉറച്ച നിശ്ചയത്തോടുകൂടെ എല്ലാറ്റിലും വ്യാപിച്ചിരിക്കുന്ന ബ്രഹ്മത്തെത്തന്നെ ഭാവിക്കുന്നതായ ഈ സമാധി ഏറ്റവും സുഗമമാണെന്ന് ചുരുക്കം.

## അദ്ധ്യായം 7

**31 ജ്ഞാനവിജ്ഞാനയോഗം** – "എന്റെ തത്ത്വം ഇപ്രകാരമാണ്. എന്നിൽ മനസ്സിനെ ഉറപ്പിക്കേണ്ടത് ഇങ്ങനെയാണ്" എന്നു ഉപദേശിക്കുവാൻ ആഗ്രഹിച്ച് ഭഗവാൻ തുടർന്നു:

എടോ അർജ്ജുനാ, ഒരുവൻ ഏതെങ്കിലും പുരുഷാർത്ഥം ആഗ്രഹിക്കുന്നപക്ഷം അതു നേടുന്നതിന്ന് യജ്ഞതപോദാനങ്ങളായ കർമ്മങ്ങളിൽ ഒന്നിനെ അവലംബിക്കാറുണ്ടല്ലോ. യോഗിയാകട്ടെ മറ്റു സാധനങ്ങളെ ഉപേക്ഷിച്ച് യോഗപ്രാപ്തിക്ക് എന്നെത്തന്നെയാണ് ആശ്രയിക്കുന്നത്. നീയും യോഗത്തെ അഭ്യസിക്കുന്നതിന്ന് പരമേശ്വരനായ എന്നിൽ ആസക്തനായിരുന്ന് എന്നെ ആശ്രയിക്കുന്നതാണെങ്കിൽ, ഐശ്വര്യാദിഗുണസമ്പന്നനായ എന്നെ എങ്ങനെയായാൽ സംശയംകൂടാതെ അറിയുവാൻ കഴിയുമോ, അതു ഞാൻ നിനക്ക് ഉപദേശിച്ചുതരാം. ജ്ഞാനം മുഴുവൻതന്നെ സ്വാനുഭവത്തോടുകൂടി നിനക്കു പറഞ്ഞുതരാം. ആ ജ്ഞാനം അറിഞ്ഞുകഴിഞ്ഞാൽ പിന്നെ നിനക്കു പുരുഷാർത്ഥസാധനമായി ഒന്നും അറിയേണ്ടതായി അവശേഷിക്കുകയില്ല. അതായത് എന്റെ തത്ത്വം അറിയുന്നവനാരോ, അവനാണ് സർവ്വജ്ഞൻ. വിശിഷ്ടമായ ഈ ജ്ഞാനം ലഭിപ്പാൻ വളരെ പ്രയാസമുണ്ട്. ആത്മജ്ഞാനം സിദ്ധിക്കുവാൻ യത്നിക്കുന്നതുതന്നെ അനേകായിരം മനുഷ്യരിൽ ഒരുവനാണ്. അങ്ങനെ യത്നിക്കുന്ന അനേകസിദ്ധന്മാരിൽ ഒരുവനേ ഉള്ള വണ്ണം എന്നെ അറിഞ്ഞു എന്നുവരികയുള്ളു. അതുകൊണ്ട് ഈ ജ്ഞാനം ദുർല്ലഭമാണെന്നതിൽ യാതൊരു സംശയവുമില്ല. എന്റെ ഐശ്വരിയായ മായാശക്തി എട്ടുവിധത്തിലാണു നിലകൊള്ളുന്നത്. അവ പൃഥിവീതന്മാത്രം, ജലതന്മാത്രം, തേജസ്തന്മാത്രം, വായുതന്മാത്രം, ആകാശതന്മാത്രം, അഹങ്കാരം, മഹത്തത്ത്വം, അവ്യക്തം എന്നിവയാണ്. ഇത് എന്റെ അപരപ്രകൃതിയാണ്. ഇത് നികൃഷ്ടയും, അശുദ്ധയും, അനർത്ഥത്തെ ഉണ്ടാക്കുന്നതും സംസാരകാരിണിയുമാണ്. ഇതിൽനിന്നും വ്യത്യസ്തമായ മറ്റൊരു പ്രകൃതി എനിക്കുണ്ട്. അതിനെ 'പര' എന്നു പറയും. അതു വിശുദ്ധയും ഉത്കൃഷ്ടയുമാണ്. അതിനെ എന്റെ ആത്മാവെന്നുതന്നെ നീ ധരിക്കുക. പ്രാണധാരണത്തിന്ന് നിമിത്തവും ക്ഷേത്രജ്ഞനെന്നു പ്രസിദ്ധവുമായ ജീവാത്മാവ് ആ പ്രകൃതിതന്നെയാണ്. ജഗത്തിനുള്ളിൽ പ്രവേശിച്ചുനിന്ന് അതിനെ ധരിക്കുന്നതും ഈ പ്രകൃതിയാണ്. പരയെന്നും, അപരയെന്നും, ക്ഷേത്രജ്ഞനെന്നും, ക്ഷേത്രമെന്നും അറിയപ്പെടുന്ന ഈ രണ്ടു പ്രകൃതികളാണ് സ്ഥാവരജങ്ഗമാത്മകങ്ങളായ സകല ഭൂതങ്ങൾക്കും ഉത്പത്തികാരണങ്ങൾ. ഇങ്ങനെ എന്റെ പ്രകൃതികൾ സർവ്വഭൂതങ്ങൾക്കും കാരണമാകുന്നതുകൊണ്ട് ജഗത്തിനു മുഴുവനും ഞാൻതന്നെയാണ് ഉത്പത്തിയും പ്രളയവുമെന്നു പറയാം. ചുരുക്കത്തിൽ സർവ്വജ്ഞനും, ഈശ്വരനുമായ ഞാനാണ് പ്രകൃതികൾവഴി ജഗത്കാരണമാകുന്നതെന്നു ധരിക്കേണ്ടതാണ്. പരമേശ്വരനായ എന്നിൽനിന്നു വിട്ടുനില്ക്കുന്ന ഒരു കാരണവും ഈ ജഗത്തിന്ന് ഇല്ല. സകല ഭൂതരാശികളുംചേർന്ന ഈ ജഗത്ത് മുഴുവൻ നീളമുള്ള നൂലുകളിൽ വസ്ത്രമെന്നപോലെയും, ചരടിൽ രത്നങ്ങളെന്നപോലെയും എന്നിൽ കോർക്കപ്പെട്ടിരിക്കുകയാണ്. ജലത്തിന്റെ രസമാണ് ഞാൻ. രസഭൂതനായ എന്നിൽ ജലം കോർത്തിട്ടിരിക്കുന്നു. അതുപോലെ ഞാൻ ചന്ദ്രസൂര്യന്മാരിലെ പ്രഭയാണ്. പ്രഭാമയനായ എന്നിൽ ചന്ദ്രസൂര്യന്മാർ കോർക്കപ്പെട്ടിരിക്കുകയാണ്. വേദങ്ങളിലെ പ്രണവമാണ് ഞാൻ. പ്രണവഭൂതനായ എന്നിൽ എല്ലാ വേദങ്ങളും കോർക്കപ്പെട്ടിരിക്കുന്നു. അതുപോലത്തന്നെ ആകാശത്തെ സംബന്ധിച്ചിടത്തോളം ഞാൻ ശബ്ദമാണ്. ശബ്ദഭൂതനായ എന്നിൽ ആകാശം കോർക്കപ്പെട്ടിരിക്കുകയാണ്. അപ്രകാരം പുരുഷന്റെ പൗരുഷമാണ് ഞാൻ. പൗരുഷഭൂതനായ എന്നിൽ പുരുഷന്മാർ കോർക്കപ്പെട്ടിരിക്കുകയാണ്. പൃഥിവിയുടെ പുണ്യമായ-സുരഭിയായ-ഗന്ധമാണ് ഞാൻ. ഗന്ധഭൂതനായ എന്നിൽ പൃഥിവി കോർക്കപ്പെട്ടിരിക്കുന്നു. പൃഥിവിയിൽ ഇരിക്കുന്ന ഗന്ധത്തിന്ന് പുണ്യത്വം സ്വാഭാവികമാണ്. അതുപോലെ ജലാദികളിൽ ഉള്ള രസാദികൾക്കും സ്വാഭാവികമായി പുണ്യത്വം ഉണ്ട്. ഗന്ധാദികളിൽ കാണുന്ന അപുണ്യത്വം സംസാരികളുടെ അവിദ്യയും അധർമ്മവുംകൊണ്ട് ചില പദാർത്ഥങ്ങളുടെ സംസർഗ്ഗംവഴി ഉണ്ടാകുന്നതാണ്. അഗ്നിയിലുള്ള പ്രകാശവും ഞാനാകുന്നു. അതുപോലെ എല്ലാ ജീവികളിലുമുള്ള ജീവനവും ഞാനാണ്. ഏതൊന്നുകൊണ്ടാണോ ജീവികൾ മുഴുവൻ ജീവിക്കുന്നത് അതാണ് ജീവനം. അത് അമൃതാഖ്യമായ അന്നരസമാണെന്നു ചിലരും, ആയുസ്സാണെന്നു മറ്റു ചിലരും പറയുന്നു. തപസ്വികളിലുള്ള തപസ്സാണ് ഞാൻ. തപോമയനായ എന്നിൽ തപസ്വികൾ കോർക്കപ്പെട്ടിരിക്കുകയാണ്. സ്ഥാവരജംഗമങ്ങളായ എല്ലാ ഭൂതങ്ങളുടേയും ആവിർഭാവത്തിന്ന് കാരണവും സനാതനവുമായ ബീജമാണ് ഞാൻ. മാത്രമല്ല, വിവേകശക്തിയും ഞാൻതന്നെ. തേജസ്വികളിൽ കാണുന്ന പ്രാഗത്ഭ്യവും ഞാൻതന്നെ. അതുപോലെ ബലവാൻമാരിൽ കാണുന്ന കാമരാഗശൂന്യമായ ബലവും ഞാനാണ്. ജീവികളിലുള്ള ധർമ്മവിരുദ്ധമായ കാമവും ഞാനാണ്. സാമർത്ഥ്യം, ഓജസ്സ് എന്നീ പദങ്ങൾകൊണ്ടു വ്യക്തമാക്കപ്പെടുന്ന ഒരു ഗുണമാണ് ബലം. അസന്നികൃഷ്ടങ്ങളായ വിഷയങ്ങളിലുള്ള തൃഷ്ണയാണ്

കാമം. പ്രാപ്തങ്ങളായ വിഷയങ്ങളിലുള്ള ആസക്തിയെ രാഗം എന്നു പറയാം. ഈ കാമവും രാഗവും സ്പർശിക്കാത്തതും ദേഹ സന്ധാരണത്തിനുവേണ്ടി മാത്രം ഉപയോഗിക്കുന്നതുമായ ബല ത്തെയല്ലാതെ സംസാരികളിൽ തൃഷ്ണാരോഗങ്ങളെ ഉണർത്തുന്ന ഒന്നിനെ ഞാനെന്നു പറയാവുന്നതല്ല. അതു പോലെ ദേഹധാരണത്തിനുമാത്രം ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതും അശനപാനാദികളെ മുൻനിർത്തിയുള്ളതും ശാസ്ത്രവിരുദ്ധവു മായ കാമമാണ് ധർമ്മവിരുദ്ധമെന്നു പറയപ്പെടുന്നത്. സത്വം, രജസ്സ്, തമസ്സ് ഇവയിൽനിന്നും രൂപംകൊള്ളുന്ന പദാർത്ഥങ്ങളെ യഥാക്രമം സാത്വികങ്ങൾ, രാജസങ്ങൾ, താമസങ്ങൾ എന്നു പറ യുന്നു. പ്രാണികൾക്ക് സ്വകർമ്മഫലമായി ഉണ്ടാകുന്ന സാത്വി കങ്ങളും, രാജസങ്ങളും, താമസങ്ങളുമായ സകല പദാർത്ഥ ങ്ങളും എന്നിൽനിന്നാണ് ജനിക്കുന്നത്. അവ എന്നിൽനിന്നു ജനിക്കുന്നവയാണെങ്കിലും സാംസാരികങ്ങളായ ആ വസ്തു ക്കൾ എനിക്ക് അധീനങ്ങളായിരിക്കുന്നതുപോലെ ഞാൻ ഒരി ക്കലും അവയ്ക്ക് അധീനനാകുന്നില്ല. സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങളിൽനിന്നും ഉണ്ടായവയും രാഗം, ദ്വേഷം, മോഹം തുടങ്ങി പല പ്രകാരത്തിലിരിക്കുന്നവയുമായ പദാർത്ഥ ങ്ങൾകൊണ്ട് സകല പ്രാണികളും അജ്ഞാനത്തിൽ മുഴുകിയി രിക്കുകയാണ്. അതുകൊണ്ട് അവർക്കു പ്രസ്തുത ഗുണങ്ങ ളിൽനിന്നും വിഭിന്നനായി വർത്തിക്കുന്നവനും വികാരരഹിതനു മായ എന്നെ വേർതിരിച്ചറിയുവാൻ കഴിയുന്നില്ല. ഈ ഗുണങ്ങൾ മൂന്നും സമനിലയിൽ ഇരിക്കുമ്പോൾ ആ സമുദായത്തിന്റെ പേരാണ് മായ എന്നത്. വിഷ്ണുവും ഈശ്വരനുമായ എന്റെ ഈ മായയെ അതിക്രമിക്കുവാൻ പ്രയാസമാണ്. സകല കർമ്മങ്ങ ളേയും ഉപേക്ഷിച്ചു മായാവിയും സ്വാത്മഭൂതനുമായ എന്നെ ത്തന്നെ ശരണം പ്രാപിക്കുന്നവർക്കു മാത്രമേ സർവപ്രാണിക ളേയും മോഹിപ്പിക്കുന്ന ഈ മായയെ തരണംചെയ്യുവാനും സംസാരബന്ധത്തിൽനിന്നും മോചിക്കുവാനും സാധിക്കുകയു ള്ളൂ. പാപികളായ നരാധമന്മാർക്ക് പരമേശ്വരനായ എന്നെ ശര ണംപ്രാപിക്കുവാൻ ഇടവരുന്നതല്ല. അവരുടെ ജ്ഞാനം മായ കൊണ്ട് അപഹരിക്കപ്പെടുമെന്നു മാത്രമല്ല, അവർ ക്രമത്തിൽ ഹിംസ, അസത്യം മുതലായ ദുർഗുണങ്ങൾക്ക് ഇരിപ്പിടമായ ആസുരഭാവത്തെ പ്രാപിക്കുകയുംചെയ്യും.

എടോ അർജ്ജുനാ! ആർത്തൻ, ജിജ്ഞാസു, അർത്ഥാർ ത്ഥി, ജ്ഞാനി എന്നീ സുകൃതികളായ നാലുതരം ജനങ്ങളാണ് എന്നെ ഭജിക്കാറുള്ളത്. കള്ളൻ, ദുഷ്ടമൃഗം, രോഗം മുതലായ വയാൽ ഏതെങ്കിലുമൊന്നിൽനിന്ന് ഉപദ്രവമേറ്റ് ആപത്തിൽപ്പെ ട്ടിട്ടുള്ളവനാണ് 'ആർത്തൻ'. ഈശ്വരതത്ത്വം അറിയണമെന്ന് ആഗ്രഹിക്കുന്നവനാണ് 'ജിജ്ഞാസു'. ധനം വേണമെന്ന് ആഗ്ര ഹിക്കുന്നവനെയാണ് 'അർത്ഥാർത്ഥി' എന്നു പറയുന്നത്. വിഷ്ണുവായ എന്റെ തത്ത്വം വേണ്ടപോലെ അറിഞ്ഞവനാണ് 'ജ്ഞാനി'. ആ നാലുപേരിലുംവെച്ച് എന്നെത്തന്നെ സദാ ധ്യാനി ച്ചുകൊണ്ടിരിക്കുന്നവനും എന്നിൽ മാത്രം ഭക്തിയോടുകൂടിയ വനുമായ ജ്ഞാനിയാണ് ശ്രേഷ്ഠൻ. ഞാനാകുന്ന ആത്മാവ് ജ്ഞാനിക്ക് അത്യധികം പ്രിയനായിരിക്കും. ലോകത്തിൽ ആത്മാവ് ആർക്കും പ്രിയനായിരിക്കുമെന്നു പ്രസിദ്ധമാണല്ലോ. ജ്ഞാനിക്ക് ആത്മാവ് എന്ന നിലയിൽ വാസുദേവനായ ഞാൻ പ്രിയനായിരിക്കാതെ തരമില്ല. ആ ജ്ഞാനി വാസുദേവനായ എന്റെ ആത്മാവാണ് എന്ന നിലയിൽ എനിക്കും അത്യധികം പ്രിയനായിരിക്കും.

ഈ നാലുകൂട്ടരും ഉത്കൃഷ്ടന്മാരും എനിക്കു പ്രിയപ്പെട്ട വരുമാണ്. എന്റെ ഭക്തന്മാരിൽ ആരും എനിക്ക് അപ്രിയന്മാരായി ഇരിക്കുകയില്ല. അവരിൽ ജ്ഞാനി എനിക്ക് ഏറ്റവുമധികം പ്രിയ നായി ഭവിക്കും; എന്നല്ല ഞാൻതന്നെ എന്നതാണ് വിശേഷം. എന്തുകൊണ്ടെന്നാൽ, ജ്ഞാനി എന്റെ ആത്മാവാണെന്നാണ് എന്റെ അഭിപ്രായം. അവൻ 'ഭഗവാനായ വാസുദേവൻ ഞാൻ തന്നെയാണ്; മറ്റാരുമല്ല' എന്ന ഉറച്ച മനസ്സോടുകൂടി, പരബ്ര ഹ്മവും പ്രാപിക്കപ്പെടേണ്ടവനുമായ എന്നെത്തന്നെ പരമഗതി എന്നു കരുതി, ആശ്രയിക്കുന്നവനാണ്. ജ്ഞാനസിദ്ധിക്ക് ആവ ശ്യകമായ സംസ്കാരങ്ങൾ നേടുവാൻ സഹായകമായ അനേകം 'ജന്മങ്ങൾ' എടുത്തതിന്നു ശേഷം പരിപക്വജ്ഞാനം പ്രാപിച്ച ജ്ഞാനി, "സർവ്വവും വാസുദേവൻതന്നെ" എന്ന് പ്രത്യഗാ ത്മാവും വാസുദേവനുമായ എന്നെ നേരിൽ കാണുകതന്നെ ചെയ്യും. സർവ്വാത്മകനും നാരായണനുമായ എന്നെ ഇങ്ങനെ ആർക്കു നേരിൽ കാണുവാൻ സാധിക്കുമോ, അവൻ മഹാത്മാ വുതന്നെയാണ്. അവന് തുല്യനോ, അവനേക്കാൾ യോഗ്യനോ ആയിട്ട് ആരും ഉണ്ടായിരിക്കുകയില്ല. അങ്ങനെയുള്ള ഒരു മഹാൻ ലോകത്തിൽ സുദുർല്ലഭനുമായിരിക്കും.

"സർവ്വാത്മകനായ വാസുദേവൻ ആത്മാവുതന്നെ" എന്നു ഗ്രഹിക്കുവാൻ എല്ലാ ജനങ്ങൾക്കും കഴിയുന്നില്ല. മറ്റു ജന്മങ്ങ ളിൽ സമ്പാദിച്ചിട്ടുള്ള സ്വന്തം സംസ്കാരവിശേഷംകൊണ്ടു നിയ ന്ത്രിതരായ അവർ പുത്രൻ, പശു, സ്വർഗ്ഗം മുതലായ ഇഷ്ടവസ്തു ക്കളിൽ ഭ്രമിച്ച് വിവേകവിജ്ഞാനങ്ങൾ വെടിഞ്ഞ് പ്രസിദ്ധമായ അതാത് ആരാധനാനിയമമനുസരിച്ച് അന്യദേവതകളെ ആശ്ര യിക്കുകയാണ്. കാമകാമികളായ അവരിൽ ആരൊക്കെ, ഏതൊ ക്കെ ദേവതാ ശരീരത്തെ ശ്രദ്ധയോടും ഭക്തിയോടുംകൂടി പൂജി ക്കുവാൻ ആഗ്രഹിക്കുന്നുവോ, അതാതു ഭക്തന്റെ ആ ആരാധ നാശ്രദ്ധയെ ഞാൻ സ്ഥിരമാക്കിത്തീർക്കുന്നതാണ്. അങ്ങനെ സ്ഥിരമാക്കിയ ശ്രദ്ധയോടുകൂടിയ ഭക്തൻ ആ ദേവതാശരീരത്തെ ത്തന്നെ ആരാധിക്കുകയും അതിൽനിന്നും ഇഷ്ടവസ്തുക്കളെ നേടുകയും ചെയ്യും. എന്നാൽ സർവ്വജ്ഞനും പരമേശ്വരനുമായ ഞാൻതന്നെയാണ് ആ ഇഷ്ടാർത്ഥങ്ങൾ നല്കുന്നത്. അതാതു കർമ്മങ്ങൾക്കുള്ള ഫലങ്ങളെപ്പറ്റി അറിയാവുന്നതും എനിക്കു മാത്രമാണ്. ഞാനാണ് ആ ഇഷ്ടഫലങ്ങളെ നിർമ്മിക്കുന്നത് എന്നതുകൊണ്ട് അവ വേണ്ടവിധം ലഭിക്കുന്നതുമാണ്. അല്പ ബുദ്ധികളായ ആ ദേവതാരാധകന്മാർക്ക് അനിത്യമായ ഫല മാണ് ലഭിക്കുന്നത്. ദേവന്മാരെ പൂജിക്കുന്നവർ ദേവന്മാരേയും എന്റെ ഭക്തന്മാർ എന്നേയും പ്രാപിക്കുന്നു. ഈ പറഞ്ഞവിധം യത്നം ഒരുപോലെ തുല്യമായിരിക്കെ അനന്തമായ ഫലത്തിന്നു വേണ്ടി എന്നെ ഭജിക്കാതെ, അല്പമായ ഫലത്തിന്നുവേണ്ടി ദേവ ന്മാരെ പൂജിക്കുന്നവരുടെ കഥ ശോചനീയമാണ്. അവിവേകി കൾ നിത്യസിദ്ധനും പ്രപഞ്ചാതീതനും ഈശ്വരനുമായ എന്നെ ഇപ്പോൾ ജനിച്ചവനായിട്ടാണ് കരുതുന്നത്. നാശരഹിതവും നിര തിശയവുമായ എന്റെ പരമാത്മസ്വരൂപത്തെപ്പറ്റി ഒട്ടും അവർക്ക റിവില്ല. അവർ എന്നെ ഭജിക്കാത്തത് അതുകൊണ്ടാണ്. ചില ഭക്തന്മാർക്കല്ലാതെ മറ്റാർക്കും ഞാൻ പ്രത്യക്ഷമാകാറില്ല. ഗുണ ത്രയാത്മികയായ മായാശക്തിയാൽ സമാവൃതനായിട്ടാണ് ഞാൻ നിലകൊള്ളുന്നത്. ഇതുകൊണ്ടുതന്നെയാണ് അജനും അവ്യയനുമായ എന്നെ മൂഢന്മാർ തിരിച്ചറിയാതിരിക്കുന്നത്. മായാവിയുടെ ജ്ഞാനം എന്നാൽ ആ മായകൊണ്ട് പ്രതിബന്ധി ക്കാത്തതുപോലെ ആ മായാശക്തികൊണ്ട് ഈശ്വരനും മായാ വിയുമായ എന്റെ ജ്ഞാനം പ്രതിബന്ധിക്കപ്പെടുന്നില്ല. അതു കൊണ്ട് കഴിഞ്ഞുപോയതും, ഇപ്പോൾ ഉള്ളതും, ഇനി ഉണ്ടാ കാൻപോകുന്നതുമായ എല്ലാ ജീവികളേയുംകുറിച്ച് ഞാൻ ശരി യായി അറിയുന്നു. എന്നാൽ എന്റെ ഭക്തന്മാർക്കല്ലാതെ വേറെ ആർക്കും എന്നെ അറിയുവാൻ കഴിയുന്നതല്ല. ഇങ്ങനെ എന്റെ തത്ത്വം അറിയാൻ പാടില്ലാത്തതുകൊണ്ടാണ് ലോകം എന്നെ ഭജിക്കാത്തത്.

ശീതവും ഉഷ്ണവുംപോലെ ഇച്ഛയും ദ്വേഷവും പരസ്പ രവിരുദ്ധങ്ങളായ രണ്ടു വികാരങ്ങളാണ്. സുഖത്തേയും സുഖ കാരണങ്ങളേയും കുറിച്ചുള്ള ഇച്ഛയും, ദുഃഖത്തേയും ദുഃഖകാ രണങ്ങളേയുംകുറിച്ചുള്ള ദ്വേഷവും ഓരോ കാലത്ത് എല്ലാ പ്രാണികൾക്കും ഉണ്ടാകാറുണ്ട്. ദ്വന്ദ്വശബ്ദംകൊണ്ട് ഈ വികാ രങ്ങളെ പരാമർശിക്കാം. സുഖദുഃഖങ്ങളേയും അവയുടെ ഹേതു ക്കളേയും സംബന്ധിച്ച് പ്രാണികളിൽ രൂപംകൊള്ളുന്ന ഇച്ഛാ ദ്വേഷങ്ങൾ അവരുടെ ബുദ്ധിയെ വശീകരിക്കുകയും ആത്മ ജ്ഞാനത്തിനു പ്രതിബന്ധകാരണമായ മോഹത്തെ അവരിൽ

ജനിപ്പിക്കുകയും ചെയ്യും. ഇച്ഛയ്ക്കും ദ്വേഷത്തിനും അധീനമായ മനസ്സോടുകൂടിയവർക്ക് ബാഹ്യകാര്യങ്ങളിൽത്തന്നെ വസ്തു തത്ത്വജ്ഞാനം ഉണ്ടാവുകയില്ല എന്നു പ്രസിദ്ധമായിരിക്കേ ആ മൂഢപ്രകൃതികൾക്ക് പലവിധത്തിലുള്ള നിറഞ്ഞ ആത്മ ജ്ഞാനം ഉണ്ടാകയില്ല എന്നു പ്രത്യേകം പറയേണ്ടതില്ല. സകല പ്രാണികളും ഉത്പത്തികാലത്തുതന്നെ ഇങ്ങനെ മൂഢതയെ പ്രാപിച്ചുപോരുന്നുണ്ട്. മോഹവശന്മാരായിട്ടുതന്നെയാണ് എല്ലാ ജീവികളും ജനിക്കുന്നത്. ഇങ്ങനെ ദ്വന്ദ്വമോഹംകൊണ്ട് ബുദ്ധി മറഞ്ഞ പ്രാണിസഞ്ചയം സമ്മോഹിതമായി ആത്മഭൂതനായ എന്നെ അറിയുന്നില്ലെന്നുതന്നെയല്ല, ആത്മഭാവേന എന്നെ ഭജിക്കാറുമില്ല. ഇതിന്ന് വിപരീതമായി പിന്നെ ആരാണ് എന്നെ ഭജിക്കുന്നവർ എന്നു ചോദിക്കാം. പാപം നശിച്ചവരും പുണ്യശാലികളും തന്മൂലം ശുദ്ധാന്തഃകരണന്മാരും ദൃഢവ്രതന്മാരുമായ ജനങ്ങൾ ഈ ദ്വന്ദ്വമോഹത്തിൽനിന്നും മുക്തരായി പരമാത്മാവായ എന്നെ ഭജിക്കുന്നുണ്ട്. "ഇപ്രകാരമാണ് പരമാർത്ഥതത്ത്വം; മറ്റു തരത്തിലല്ല" എന്ന് നിശ്ചിതമായ വിജ്ഞാനത്തോടുകൂടി സർവ്വവും നിഷ്ഠാപൂർവ്വം പരിത്യജിക്കുന്നവരാണ് ദൃഢവ്രതന്മാർ. ആ ഭക്തന്മാർ പരമേശ്വരനായ എന്നിൽ നല്ലപോലെ മനസ്സിനെ ഉറപ്പിച്ചുകൊണ്ട് ജരാമരണങ്ങളിൽനിന്നും മോചനം ലഭിക്കുന്നതിന്നായി പ്രയത്നിക്കുന്നു. അവർ പരമമായ ബ്രഹ്മത്തേയും സകലവിധമായ അദ്ധ്യാത്മത്തേയും സമസ്തകർമ്മത്തേയുംകുറിച്ച് അറിയുന്നു. അധിഭൂതം, അധിദൈവം, അധിയജ്ഞം ഇവയോടുകൂടിയവനായി എന്നെ ആരറിയുന്നുവോ, അവർ എന്നിൽ ആസക്തചിത്തരായി മരണകാലത്തുകൂടി എന്നെ അറിയുന്നതാണെന്നു ധരിക്കണം.

## അദ്ധ്യായം 7.

**ജ്ഞാനവിജ്ഞാനയോഗം** - ശ്രീ ഭഗവാൻ പറഞ്ഞു:

1. മയ്യാസക്തമനാഃ പാർത്ഥ!
   യോഗം യുഞ്ജൻ മദാശ്രയഃ
   അസംശയം സമഗ്രം മാം
   യഥാ ജ്ഞാസ്യസി തച്ഛൃണു.

ഹേ പാർത്ഥാ! എന്നിൽ ആസക്തചിത്തനായി എന്നെത്തന്നെ ആശ്രയിച്ചു യോഗം അഭ്യസിച്ച് എങ്ങനെ നിനക്കു നിസ്സംശയം എന്നെ സമ്പൂർണ്ണമായി അറിയുവാൻ കഴിയുമെന്നു കേട്ടുകൊള്ളുക.

കർമ്മയോഗംതന്നെയാണു ജ്ഞാനയോഗം സാധിക്കുവാനാഗ്രഹിക്കുന്ന മുമുക്ഷുവിന്നു സാധനം. ജ്ഞാനയോഗം സാധിച്ചവൻ കർമ്മം സന്ന്യസിക്കുന്നതാണ് അവന്നു യോഗസിദ്ധിക്ക് സാധനം. ഇവ രണ്ടും ചിത്തശുദ്ധിക്കും, അതുവഴി ജ്ഞാനദാർഢ്യത്തിന്നും കാരണമാക്കുന്നു എന്ന് ഉപദേശിച്ചതിന്നു ശേഷം അംഗലക്ഷണങ്ങളോടുകൂടെ യോഗത്തെ നിരൂപിക്കുകയും, യോഗഭ്രഷ്ടന്നു നാശമുണ്ടാകുമോ എന്ന ശങ്കയെ തീർക്കുകയും 'ബ്രഹ്മനിഷ്ഠൻ എപ്പോഴും ജ്ഞാനയോഗിയായിരിക്കണം' എന്ന് ഉപദേശിക്കുകയും ചെയ്തു. ഇവ 6-ാം അദ്ധ്യായത്തിൽ പ്രതിപാദിച്ചു. ഇനി ഈ ഏഴാം അദ്ധ്യായത്തിൽ ബ്രഹ്മലക്ഷണവും അതിന്റെ രൂപവും എങ്ങനെ അതിൽ നിഷ്ഠയുറപ്പിക്കണം എന്നും ബോദ്ധ്യപ്പെടുത്തുന്നു. മോക്ഷാർത്ഥി ഈശ്വരനെത്തന്നെ ശരണംപ്രാപിക്കണം, മഹാവാക്യാർത്ഥം ഗുരു മുഖത്തുനിന്നു ശ്രദ്ധാപൂർവ്വം കേൾക്കണം എന്ന രണ്ടു കാര്യങ്ങൾ ആദ്യമായി ഉപദേശിക്കുന്നു. അല്ലയോ അർജ്ജുനാ! മുമ്പേ ഞാൻ ഉപദേശിച്ച യോഗത്തെ അഭ്യസിക്കുവാൻ ആഗ്രഹിക്കുന്ന നീ സർവ്വാന്തര്യാമിയും, ഭക്തരക്ഷകനും, സർവ്വേശ്വരനുമായ എന്നെ മാത്രം ആശ്രയിക്കുക. ജയം കാംക്ഷിക്കുന്നവൻ ശസ്ത്രാസ്ത്രാദി സാധനങ്ങളേയും, സ്വർഗ്ഗം ആഗ്രഹിക്കുന്നവൻ അഗ്നിഹോത്രാദികർമ്മങ്ങളേയും ആശ്രയിക്കുന്നതുപോലെ മോക്ഷം അർത്ഥിക്കുന്നവൻ എന്നെത്തന്നെ ആശ്രയിക്കണം. ഈ പറയുന്ന ലക്ഷണങ്ങളോടുകൂടിയ എന്നിൽത്തന്നെ ആസക്തനായിരിക്കണം. അങ്ങനെ അഭ്യസിക്കുന്നതായാൽ പരമാത്മാവായ എന്നെ എപ്രകാരം നീ സാക്ഷാത്തായറിയുമോ, ആ വിധത്തിൽ ഞാൻ പറയുന്നതിനെ കേൾക്കുക. എന്നാൽ നീ എന്റെ യഥാർത്ഥമായ പരിപൂർണ്ണസ്വരൂപത്തെ സംശയമോ, വിപരീത ഭാവനകളോ ബാധിക്കാത്തവിധം ശരിയായി അറിയും.

2. ജ്ഞാനം തേഽഹം സവിജ്ഞാന-
   മിദം വക്ഷ്യാമ്യശേഷതഃ
   യജ്ജ്ഞാത്വാ നേഹ ഭൂയോഽന്യജ്-
   ജ്ഞാതവ്യമവശിഷ്യതേ.

നിനക്ക് ഈ ജ്ഞാനം ഞാൻ സമ്പൂർണ്ണമായി വിജ്ഞാനസഹിതം ഉപദേശിക്കാം. അതു മനസ്സിലായാൽ ഇവിടെ വീണ്ടും ജ്ഞാതവ്യമായി (അറിയപ്പെടേണ്ടതായി) മറ്റൊന്നും അവശേഷിക്കുകയില്ല.

ഞാൻ എന്നെ സംബന്ധിച്ചിടത്തോളം നിന്നോടു പറയാം. അതറിഞ്ഞുകഴിഞ്ഞാൽ ഉടനെതന്നെ നിനക്ക് എന്റെ സ്വരൂപസാക്ഷാൽക്കാരവും സിദ്ധിക്കും. പിന്നെ ബ്രഹ്മത്തെ സംബന്ധിച്ചറിയേണ്ടതായി ബാക്കിയൊന്നും ഇല്ലാത്തവിധം സമ്പൂർണ്ണമായുപദേശിക്കാം. അതുകൊണ്ടുതന്നെ നീ കൃതാർത്ഥനായി ഭവിക്കും. എന്നെ സാക്ഷാത്തായറിഞ്ഞവൻ സർവ്വജ്ഞനാകയാൽ പിന്നെ അവന്നറിയേണ്ടതായ അന്യവസ്തുവൊന്നുമില്ലാത്തതുകൊണ്ട് അവന്റെ കൃത്യം എല്ലാം അവസാനിച്ചു. അതുകൊണ്ട് ആര് എന്റെ സത്യസ്വരൂപത്തെ അനുഭവിച്ചറിയുന്നുവോ, അവൻ കൃതകൃത്യനാകുന്നു എന്നു സാരം. വിജ്ഞാനസഹിതം എന്ന വിശേഷണത്താൽ വിജ്ഞാനത്തെ അപ്രധാനമായും, ജ്ഞാനത്തെ പ്രധാനമായുമാണു പറയുവാൻ പോകുന്നതെന്നു സൂചിപ്പിച്ചിരിക്കുന്നു. വിജ്ഞാനത്തിന്റെ കാരണം ജ്ഞാനമാകയാൽ അതിന്റെ സ്വരൂപത്തെ സ്പഷ്ടമാക്കുന്നു.

3. മനുഷ്യാണാം സഹസ്രേഷു
   കശ്ചിദ് യതതി സിദ്ധയേ
   യതതാമപി സിദ്ധാനാം
   കശ്ചിന്മാം വേത്തി തത്ത്വതഃ

മനുഷ്യരിൽ അനേകായിരത്തിൽ ഒരാൾ മാത്രമേ സിദ്ധിക്കായി യത്നിക്കുന്നുള്ളു. യത്നിക്കുന്ന സിദ്ധന്മാരിലും, അനേകായിരം സിദ്ധന്മാരിൽ ഒരാൾ മാത്രമായിരിക്കും എന്നെ ശരിക്ക് അറിയുന്നത്.

എല്ലാവരിലും ബ്രഹ്മസ്വരൂപനായ അങ്ങുന്നുതന്നെ അന്തര്യാമിയായിരിക്കെ എന്തുകൊണ്ടാണ് എല്ലാവരും ബ്രഹ്മത്തെ അറിയുന്നില്ല എന്നു പറയുന്നതെന്നു ചോദിക്കുമായിരിക്കാം. അനേകജന്മങ്ങളാൽ ജന്മാർജ്ജിതമായ പുണ്യംകൊണ്ട് ചിത്തശുദ്ധിയും, ഈശ്വരാനുഗ്രഹവും സിദ്ധിച്ചവർ വളരെ ദുർല്ലഭമാകുന്നു. അതുകൊണ്ടാണ് അവർ അറിയാത്തതെന്നു ധരിച്ചുകൊള്ളുക എന്നുപദേശിക്കുന്നു. മോക്ഷത്തിന്ന് അധികാരം മനുഷ്യർക്ക് മാത്രമേയുള്ളു. എന്നാൽ അനേകായിരം മനുഷ്യരിൽ ഒരുവന്നു മാത്രമേ പൂർവ്വജന്മകൃതമായ പുണ്യത്താൽ മോക്ഷേച്ഛയുണ്ടാവുകയുള്ളു. അവൻ മാത്രമേ ജ്ഞാനം സമ്പാദിക്കുവാൻ യത്നിക്കുകയുള്ളു. അങ്ങനെ അവൻ പ്രയത്നിക്കുമ്പോൾ അതിന്ന് അന്തഃകരണശുദ്ധിയാകുന്ന സിദ്ധി ഉണ്ടാകും. അങ്ങനെ അന്തഃകരണശുദ്ധിസിദ്ധന്മാരായ അനേകായിരം പേരിൽ ഒരുവന്നു മാത്രമേ എന്റെ (ബ്രഹ്മത്തിന്റെ) യഥാർത്ഥമായ സ്വരൂപസാക്ഷാൽക്കാരം സിദ്ധിക്കുവാൻ പറ്റിയമാതിരി ഈശ്വരാനുഗ്രഹവും ഗുരുകടാക്ഷവും ഉണ്ടാവുകയുള്ളു. അതുകൊണ്ടാണ് എല്ലാവരിലും അപരോക്ഷമായി സർവ്വദാ വിളങ്ങുന്ന ബ്രഹ്മംതന്നെ ഞാനെന്ന അനുഭൂതി ബന്ധുജനങ്ങളിൽ ഉണ്ടാകാതിരിക്കുന്നത്. ജന്മാദികളായ സർവ്വദുഃഖങ്ങളേയും സമൂലം നശിപ്പിക്കുന്ന ബ്രഹ്മസാക്ഷാൽക്കാരം ഏറ്റവുമേറ്റവും ദുർല്ലഭമാണെന്ന് ചുരുക്കം. വളരെ ശ്രദ്ധയോടെ പ്രയത്നിക്കുന്നവർക്ക

ല്ലാതെ മോക്ഷം സിദ്ധിക്കുകയില്ലെന്നുറപ്പിക്കുന്നു. വിഷയത്തിലുള്ള ആശ പാപത്തിന്റെ ലക്ഷണമാണ്. മോക്ഷത്തിലുള്ള ആശ പുണ്യത്തിന്റെ ലക്ഷണമാണ്. പാപികൾ കൂടുതലും പുണ്യവാന്മാർ ചുരുക്കവും ആകുന്നു എന്ന് വ്യക്തമാക്കിയിരിക്കുന്നു.

4. ഭൂമിരാപോ/നലോ വായുഃ
ഖം മനോ ബുദ്ധിരേവ ച
അഹങ്കാര ഇതീയം മേ
ഭിന്നാ പ്രകൃതിരഷ്ടധാ.

ഭൂമി, ജലം, അഗ്നി, വായു, ആകാശം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിങ്ങനെ എട്ടായി എന്റെ ഈ പ്രകൃതി വേർതിരിഞ്ഞിരിക്കുന്നു.

ഇനി ബ്രഹ്മത്തിന്റെ സ്വരൂപവും ലക്ഷണവും എന്താണെന്ന് വ്യക്തമാക്കുന്നു. ജ്ഞാനമാണ് ബ്രഹ്മസ്വരൂപം എന്ന് 'ജ്ഞാനം തേ/ഹം' എന്ന ശ്ലോകത്താൽ പറഞ്ഞിരിക്കുന്നു. 'കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല' എന്ന ന്യായമനുസരിച്ച് ബ്രഹ്മത്തിൽ നിന്നുണ്ടായ ഇക്കാണപ്പെടുന്ന സർവ്വജഗത്തും ബ്രഹ്മംതന്നെയാണെന്നു ബോധിപ്പിക്കുവാൻ ബ്രഹ്മത്തിൽ ലീനമായ മായയേയും, അതിൽനിന്നുണ്ടായ സൂക്ഷ്മഭൂതാദികളേയും കാണിക്കുന്നു. ഭൂമി, ജലം, വഹ്നി, വായു, ആകാശം, അഹങ്കാരം, മഹത്ത്വം, അവ്യക്തം എന്ന് എട്ടുവിധത്തിൽ വിളങ്ങുന്നത് എന്റെ പ്രകൃതി (മായ) യാകുന്നു. സ്വതേ ഗുണാതീതനായ ഞാൻ സൃഷ്ട്യാദികൾക്കായി മായയെ ഉപാധിയായി സ്വീകരിച്ച് ഗുണത്തോടുകൂടിയവനെന്നപോലെ പ്രകാശിക്കുന്നു. ഭൂമ്യാദിശബ്ദങ്ങൾ ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം എന്ന തന്മാത്രങ്ങളെ സൂക്ഷ്മഭൂതങ്ങളായി കാണിക്കുന്നു. മനസ്സ് എന്ന പദം സങ്കല്പവികല്പങ്ങൾക്ക് പ്രധാന കാരണമായ അഹങ്കാരത്തേയും, ബുദ്ധി എന്ന പദം സർവബുദ്ധി തത്ത്വമായ മഹത്ത്വത്തേയും, അഹങ്കാരമെന്ന പദം അഹങ്കാരവാസനാസഹിതമായ അവിദ്യയേയും കാണിക്കുന്നു. എന്റെ പ്രകൃതിയെ മായയെന്നും അതിൽനിന്നുണ്ടായ ഈ ജഗത്ത് മായാകാര്യമാകയാൽ മരുമരീചികയെന്നപോലെ പ്രതിഭാസം മാത്രമാണെന്നും, സത്യവസ്തു ബ്രഹ്മംതന്നെയാണെന്നും ഉറപ്പിക്കുവാനാണ് ഭൂമ്യാദിസൂക്ഷ്മഭൂതോൽപത്തിയെ പറഞ്ഞിരിക്കുന്നത് എന്നു ധരിക്കണം. തന്മാത്രങ്ങൾ എന്ന് സൂക്ഷ്മഭൂതങ്ങൾക്കു പേർ പറയുവാനുള്ള കാരണം പറയാം. തച്ഛബ്ദം ബ്രഹ്മവാചകമാണ്. ബ്രഹ്മത്തിലിരിക്കുന്ന ശക്തിതന്നെയാണ് ആകാശാദിഭൂതങ്ങൾ. ബ്രഹ്മഭിന്നമായിട്ടൊന്നുമില്ല, എന്നു കാണിക്കുവാനാകുന്നു.

5. അപരേയമിതസ്ത്വന്യാം
പ്രകൃതിം വിദ്ധി മേ പരാം
ജീവഭൂതാം മഹാബാഹോ!
യയേദം ധാര്യതേ ജഗത്.

ഹേ മഹാബാഹോ! ഇത് അപരാപ്രകൃതിയത്രേ. എന്നാൽ ഇതിൽനിന്നും അന്യയായി ജീവഭൂതയായ എന്റെ ശ്രേഷ്ഠമായ പ്രകൃതിയെ നീ അറിയുക. അതാണ് ഈ ജഗത്തിനെ ധരിച്ചുകൊണ്ടിരിക്കുന്നത്.

സൃഷ്ടിയുടെ കാര്യത്തിന്നായിട്ടുള്ള പ്രകൃതിയുടെ എട്ടുവിധമുള്ള സ്വരൂപത്തെ വിവരിച്ചതിന്നുശേഷം ഈ പ്രകൃതിയിൽനിന്നും അന്യയായ പ്രകൃതിയേയും രണ്ടിന്റേയും നാമരൂപഭേദങ്ങളേയും പറയുന്നു. ഭൂമി മുതലായി എട്ടുവിധത്തിൽ പരിണമിച്ച ഈ പ്രകൃതിക്ക് അപരാ (നികൃഷ്ടാ) എന്നു പേർ. ഇത് അനൃതവും, ജഡവും, ദുഃഖാത്മകവും, അശുദ്ധവുമാണ്. പുരുഷന്റെ അധീനതയിലും ജ്ഞാനത്താൽ നശിപ്പിക്കപ്പെടാവുന്നതുമാകയാൽ ഇത് നികൃഷ്ടയാണെന്നു സാരം. എന്നാൽ ഇതിൽനിന്നും അന്യയായിട്ടൊന്നുണ്ട്; അതിന്ന് പരായെന്നു പേര്. ഉൽക്കൃഷ്ടയാണെന്നു സാരം. ഈ പരാ എന്ന പ്രകൃതി ജീവസ്വരൂപയാകുന്നു. ഇതാണ് ലോകത്തെ ധരിച്ചുകൊണ്ടിരിക്കുന്നത്. അപരാ എന്ന പ്രകൃതിയുടെ കാര്യമായ ദേഹാദിപ്രപഞ്ചത്തെ നില നിർത്തുന്നതും പോഷിപ്പിക്കുന്നതും ഞാനെന്നും എന്റേതെന്നുമുള്ള ഭാവത്താൽ പ്രാണിവർഗ്ഗത്തെ അന്യോന്യം യോജിപ്പിക്കുന്നതും മറ്റും ജീവാത്മികയായ പ്രകൃതിയാകയാൽ മുൻപറഞ്ഞതിനെ അപേക്ഷിച്ച് ഇത് ഉൽകൃഷ്ടയാകുന്നു. നാമരൂപാദിപ്രപഞ്ചം അപരാപ്രകൃതി കാര്യമാണെന്നും ജീവൻ പരാപ്രകൃതികാര്യമാണെന്നും ധരിക്കണം.

6. ഏതദ്യോനീനി ഭൂതാനി
സർവാണീത്യുപധാരയ
അഹം കൃത്സ്നസ്യ ജഗതഃ
പ്രഭവഃ പ്രലയസ്തഥാ.

ഇതിൽനിന്നും, ഈ രണ്ടുവിധമായ പ്രകൃതിയിൽനിന്നും, ഉണ്ടാകുന്നവയാണ് സർവ്വഭൂതങ്ങളുമെന്ന് നീ മനസ്സിലാക്കുക. സമഗ്രജഗത്തിന്റേയും ഉല്പത്തിസ്ഥാനവും ലയസ്ഥാനവും ഞാനാകുന്നു.

ബ്രഹ്മാവ് തുടങ്ങിയ ചരാചരങ്ങളായ എല്ലാ ഭൂതങ്ങളും, ഉണ്ടായതും ഉണ്ടായിക്കൊണ്ടിരിക്കുന്നതും, മേലിൽ ഉണ്ടാവാൻപോകുന്നതുമായ സകല ജഗത്തും മുൻപറഞ്ഞ അപരാ, പരാ എന്ന രണ്ടുവിധം പ്രകൃതികളിൽനിന്ന് ഉത്ഭവിക്കുന്നുവെന്നു ധരിക്കണം. ഇവിടെ ഒരു ചോദ്യം: അങ്ങയുടെ ഈ രണ്ടു പ്രകൃതികൾക്കാണ് ജഗൽകാരണത്വം എന്നാണെങ്കിൽ അങ്ങയിൽനിന്നാണ് ഈ ഭൂതങ്ങൾ ഉണ്ടായത് എന്ന് ശ്രുതികൾ കാണിക്കുന്നത് എങ്ങനെ സത്യമാകും? ഉത്തരം പറയാം. പ്രകൃതികാര്യമായ ജഗത്തിന്റെ ജനനം എന്റെ കാര്യംതന്നെയാണ്. ഞാൻ ആ പ്രകൃതിയിൽ വ്യാപിച്ചതുകൊണ്ടുമാത്രമാണ് ജഗത്ത് ഉത്ഭവിക്കുന്നത്. കേവലപ്രകൃതിയിൽനിന്നല്ല ജീവവ്യാപ്തികൊണ്ടാണല്ലോ ദേഹത്തിന്ന് പുണ്യപാപകർമ്മങ്ങൾ ചെയ്യുവാൻ സാധിക്കുന്നത്. കേവലദേഹത്തിന്നതു സാദ്ധ്യമല്ല. സ്വർഗ്ഗാദിഭോഗാനുഭവവും ദേഹസഹിതനായ ജീവനാണ്. ദേഹത്തിന്നു മാത്രമായിട്ടല്ല. അതുകൊണ്ട് പ്രകൃതിദ്വയത്തെ ഉപാധിയായി സ്വീകരിച്ചിരിക്കുന്ന സർവ്വജ്ഞനായ ഞാൻതന്നെയാണ് ജഗത്തിന്റെ ജന്മത്തിന്നും ലയത്തിന്നും സ്ഥാനമായിട്ടുള്ളത്. ജഗത്തിന്റെ 'ഉപാദാനം' , 'നിമിത്തം' എന്ന രണ്ടു കാരണവും ഞാൻതന്നെ എന്ന ശ്രുതിക്ക് യാതൊരു കോട്ടവുമില്ലെന്നു ധരിച്ചുകൊള്ളുക.

7. മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ!
മയി സർവ്വമിദം പ്രോതം
സൂത്രേ മണിഗണാ ഇവ.

ഹേ ധനഞ്ജയാ! എന്നിൽനിന്ന് അന്യമായിട്ട് മറ്റൊന്നും ഇല്ല. ഇതെല്ലാം (ഈ ജഗത്ത്) ചരടിൽ മണികൾ (രത്നങ്ങൾ) എന്നപോലെ എന്നിൽ കോർക്കപ്പെട്ടിരിക്കയാണ്.

ജഗൽകാരണം ബ്രഹ്മമല്ല. 'പ്രധാനമാണ്' എന്ന് സാംഖ്യന്മാരും, 'പരമാണു' വാണ് കാരണമെന്നു നൈയായികന്മാരും പറയുന്നതിനെ ഖണ്ഡിച്ചുകൊണ്ട് സർവ്വജ്ഞനായ ഈശ്വരൻതന്നെയാണ് കാരണമെന്നുറപ്പിച്ചു പറയുന്നു. പ്രകൃതിയാകുന്ന ഉപാധിയോടുകൂടിയ സർവ്വേശ്വരനായ എന്നിൽനിന്ന് അന്യമായി മറ്റുയാതൊന്നുമില്ല. എടോ അർജ്ജുനാ! സർവ്വത്തിന്നും അധിഷ്ഠാനമായ എന്നിൽ സകലമായ ഈ ജഗത്ത് ചരടിൽ കോർത്ത മുത്തുമണിപോലെ അനുഗതമായിരിക്കുന്നു. ദൃഷ്ടാന്തമായി കാണിച്ച ചരടും മണികളും ആധാരാധേയ ഭാവത്താൽ രണ്ടായിട്ടു കാണപ്പെടുന്നതുപോലെ അധിഷ്ഠാനമായ സർവ്വേശ്വരനും ജഗത്തും രണ്ടായിരിക്കുന്നപക്ഷം എന്നിൽനിന്നന്യമായി മറ്റൊന്നുമില്ല എന്ന് എങ്ങനെ പറയും? എന്ന ശങ്കയ്ക്കവകാശമുണ്ട്. അതിന്ന് സമാധാനം പറയാം. സ്ഥൂലബുദ്ധികൾക്ക് ചരടും മണികളും ഭിന്നങ്ങളാണെന്നു തോന്നുമെങ്കിലും, സൂക്ഷ്മമാലോചിച്ചാൽ ചരടും മണികളും രണ്ടും ആധാരവും ആധേയവും. ഭൂതമാത്രമാകയാൽ ഒന്നുതന്നെ വ്യത്യാസമുണ്ടെന്നു തോന്നുന്ന

തിന്ന് മൗഢ്യം മാത്രമാണു കാരണം. സൂത്രവും (ചരടും) മണികളും ഭൂതമാത്രത്താൽ ഒന്നായിരിക്കുന്നതുപോലെ വസ്തുദൃഷ്ട്യാ ഈശ്വരനും ജഗത്തും ഭിന്നമല്ലെന്നു സിദ്ധിക്കുമ്പോൾ സത്യജ്ഞാനാനന്ദസ്വരൂപനായ എന്നിൽനിന്ന് വ്യത്യസ്തമായി മറ്റൊന്നുമില്ലെന്നു പറഞ്ഞത് യുക്തമാണെന്ന് അറിയും. സൂത്രമണികൾ ഭിന്നങ്ങളെന്നപോലെ ഈശ്വരനും ജഗത്തും ഭിന്നങ്ങളാണ് എന്നു ധരിച്ചാൽ 'ബ്രഹ്മൈവേദം സർവ്വം' ഇക്കാണപ്പെടുന്നത് സർവ്വവും ബ്രഹ്മംതന്നെ എന്നർത്ഥമായ ശ്രുതിക്ക് വിരോധം നേരിടും. മൂഢദൃഷ്ടിയിൽ ഭേദം തോന്നുന്നുവെങ്കിലും ജ്ഞാനദൃഷ്ടിയിൽ വ്യത്യാസമില്ലെന്നു സിദ്ധിക്കുന്നു എന്നു ചുരുക്കം.

8. രസോ/ഹമപ്സു കൗന്തേയ!
പ്രഭാസ്മി ശശിസൂര്യയോഃ
പ്രണവഃ സർവ്വവേദേഷു
ശബ്ദഃ ഖേ പൗരുഷം നൃഷു.

ഹേ കുന്തീപുത്രാ! ഞാൻ ജലത്തിലെ രസമാകുന്നു. സൂര്യചന്ദ്രന്മാരിൽ പ്രഭയായും സർവ്വവേദങ്ങളിലും പ്രണവവും (ഓംകാരവും) ആയും, ആകാശത്തിൽ ശബ്ദമായും, മനുഷ്യരിൽ പൗരുഷമായും ഞാൻ സ്ഥിതിചെയ്യുന്നു.

'ജഗത്തു മുഴുവൻ' എന്നിൽ അനുഗതമാണ്. എന്റെ സത്തയല്ലാതെ ജഗത്തിന്നു വേറെ സത്തയില്ല.' എന്ന് മുമ്പേ പറഞ്ഞതിനെ ഒന്നുകൂടി വിശദമാക്കുന്നു. അഗ്നിയിൽ കാണപ്പെടുന്ന 'രോഹിതം' എന്ന രൂപം ഏതൊന്നാണോ അതാണ് തേജസ്വരൂപം. ശുക്ലവർണ്ണം ഏതൊന്നാണോ അതാണ് ജലസ്വരൂപം. കൃഷ്ണവർണ്ണം ഏതൊന്നാണോ അതാണ് അന്നത്തിന്റെ സ്വരൂപം. ഈ മൂന്നു രൂപങ്ങളും നാമവും; വികാരങ്ങളാകയാൽ അവയുടെ അപായത്തിൽ അവ നശിക്കുന്നു. ഇങ്ങനെ സകല ഭൂതങ്ങളും അവയിലെ ഗുണങ്ങളും വികാരങ്ങളാകയാൽ അവ നശ്വരങ്ങളാണ്. അവ നിലനില്ക്കുന്നതിന്നാശ്രയം സത്യം മാത്രമാണ്. സത്യം ഈശ്വരസ്വരൂപം ആകയാൽ സത്യസ്വരൂപനായ ഈശ്വരൻ മാത്രമല്ലാതെ മറ്റൊന്നുംതന്നെയില്ല എന്നാണ് ഇനി കാണിക്കുവാൻ പോകുന്നത്. അതിൽ ജലത്തിലെ രസം ഞാനാകുന്നു. ജലത്തിൽ ഞാൻ രസസ്വരൂപനായി ഇരിക്കുന്നു. രസാത്മകനായ എന്റെ സത്തയെ ആശ്രയിച്ചിട്ട് ജലം എന്നിൽ അനുഗതമാകുന്നു. എന്നെക്കൂടാതെ ജലമില്ലെന്ന് സാരം. ഇതുപോലെ ഇനി പറയുവാൻപോകുന്ന എല്ലാറ്റിനേയും കാണേണ്ടതാണ്. മണ്ണിന്റെ കാര്യമായ (മണ്ണുകൊണ്ടുണ്ടാക്കപ്പെട്ട) കുടം മണ്ണായിട്ടുതന്നെ വിളങ്ങുന്നതുപോലെ രസാത്മകനായ ഞാനായിട്ടുതന്നെ ജലം വിളങ്ങുന്നുവെന്നു ധരിച്ചുകൊള്ളുക. ചന്ദ്രസൂര്യന്മാരിൽ ഞാൻ പ്രഭയാകുന്നു. സർവ്വവേദങ്ങളിൽ ഞാൻ 'ഓം' കാരമാകുന്നു. ആകാശത്തിൽ ഞാൻ ശബ്ദമാകുന്നു. പുരുഷന്മാരിൽ ഞാൻ പൗരുഷമാകുന്നു. യാതൊന്നിനാൽ ഇവൻ പുരുഷൻ എന്നറിയപ്പെടുന്നുവോ, അതാകുന്ന സ്വരൂപത്തോടുകൂടിയ എന്നിൽ പുരുഷന്മാർ അനുഗതന്മാരാകുന്നു.

9. പുണ്യോ ഗന്ധഃ പൃഥിവ്യാം ച
തേജശ്ചാസ്മി വിഭാവസൗ
ജീവനം സർവ്വഭൂതേഷു
തപശ്ചാസ്മി തപസ്വിഷു.

ഭൂമിയിലെ പുണ്യമായ ഗന്ധവും, അഗ്നിയിലെ തേജസ്സും ഞാനാകുന്നു. സർവ്വഭൂതങ്ങളിലേയും ജീവനവും (ജീവനശക്തിയും) തപസ്വികളിലെ തപസ്സും ഞാൻതന്നെയാകുന്നു.

ഭൂമിയിൽ മനസ്സിനെ ഹരിക്കുന്ന ശുദ്ധമായ ഗന്ധം ഞാനാകുന്നു. ശുദ്ധഗന്ധസ്വരൂപനായ ഞാൻ പൃഥിവിയിൽ വ്യാപിച്ചിരിക്കുന്നു. പൃഥിവ്യാദി പഞ്ചഭൂതങ്ങളിലുള്ള ഗന്ധാദികൾ മനോഹരങ്ങളും ശുദ്ധങ്ങളുമാണെന്ന് യോഗികൾ അറിയുന്നു. ദോഷമുള്ളവയായി കാണപ്പെടുന്നത് ദ്രവ്യാന്തരസമ്പർക്കം കാരണവും ഭോക്താവിന്റെ കർമ്മം അനുസരിച്ചും ആകുന്നു. ദോഷം സ്വാഭാവികമല്ല. അഗ്നിയിൽ തേജസ്സ് ഞാനാകുന്നു. തേജസ്സിന്റെ രൂപത്തിൽ കാരണമായിരിക്കുന്ന എന്നിൽ അഗ്നിയിരിക്കുന്നു. സർവ്വപ്രാണികളിലും ഞാൻ അന്നരസസ്വരൂപനായിരിക്കുന്നു. ആ രസംകൊണ്ടാണല്ലോ അവർ ജീവിക്കുന്നത്. കൃച്ഛ്റമായ ചാന്ദ്രായണാദിതപസ്സ് ആചരിക്കുന്നവരിൽ ആ തപസ്സ് ഞാനാകുന്നു. തപഃസ്വരൂപനായ എന്നിൽത്തന്നെ അവ ഇരിക്കുന്നു. ജലത്തിന്ന് രസം കാരണമാകുന്നതുപോലെ തപസ്വികൾക്ക് കാരണമല്ലല്ലോ തപസ്സ്? തപസ്വികളുടെ ധർമ്മമല്ലേ തപസ്സ്? അത് എങ്ങനെ അങ്ങുന്നാകും? എന്ന് ചോദിക്കാം. തപസ്സ് എന്ന ധർമ്മം സ്വർഗ്ഗാദിഫലങ്ങൾക്ക് ഹേതുകവും ഞാൻ ഫലദാതാവുമാകയാൽ ധർമ്മം എന്റെ സ്വരൂപമാണ് എന്നു ധരിച്ചുകൊള്ളുക. സ്വർഗ്ഗാദിഫലഹേതുകമായ തപസ്സ് എന്ന ധർമ്മം ഞാൻതന്നെ ആകയാൽ ധർമ്മസ്വരൂപനായ എന്നിൽത്തന്നെ തപസ്വികളിരിക്കുന്നുവെന്ന് അറിഞ്ഞുകൊള്ളുക എന്ന് സാരം.

10. ബീജം മാം സർവ്വഭൂതാനാം
വിദ്ധി പാർത്ഥ! സനാതനം
ബുദ്ധിർബുദ്ധിമതാമസ്മി
തേജസ്തേജസ്വിനാമഹം.

ഹേ പാർത്ഥാ! എന്നെ സർവ്വഭൂതങ്ങളുടേയും സനാതനമായ ബീജമെന്ന് മനസ്സിലാക്കുക. ബുദ്ധിമാന്മാരുടെ ബുദ്ധിയത്രേ ഞാൻ. ഞാൻതന്നെ തേജസ്വികളുടെ തേജസ്സും.

ശ്രുതിയിൽ കാണുന്നത് ആകാശത്തിൽനിന്നു വായുവും, വായുവിൽനിന്ന് അഗ്നിയും ഇപ്രകാരം മുമ്പുണ്ടായതിന്ന് കാരണത്വവും, പിന്നെപ്പിന്നെ ഉണ്ടായതിന്ന് കാര്യത്വവുമല്ലെ? അങ്ങയാകുന്ന കാരണത്തിൽ ആകാശാദികൾ ഇരിക്കുന്നുവെന്ന് വരുന്നതെങ്ങനെ? എന്ന് ചോദിക്കാം. ആ ശങ്ക വെറുതെയാണ്. ആത്മാവായ എന്നിൽനിന്ന് ആകാശം ഉണ്ടായി. ആ ആകാശത്തിൽനിന്ന് കാര്യകാരണരൂപേണ ക്രമത്തിൽ മറ്റു ഭൂതങ്ങളും ഉണ്ടായി എന്നാണല്ലോ ശ്രുതിവചനം. അതുകൊണ്ട് എല്ലാ ഭൂതങ്ങളുടേയും ആദികാരണം ഞാൻതന്നെയാണ് എന്നറിഞ്ഞുകൊള്ളുക. എന്നാൽ ഈ ഞാനും അതുപോലെ ഏതെങ്കിലും കാരണത്തിൽനിന്നുണ്ടായവനാണെന്നു വിചാരിക്കുന്നത് അബദ്ധമാണ്. എല്ലാറ്റിനും കാരണമായ ഞാൻ നിഷ്കാരണനാണ്. എല്ലാം ഉണ്ടാകുന്നതിന്നുമുമ്പുതന്നെ ഉള്ളവനാണ് ഞാൻ; ഉണ്ടായവനല്ല ഞാൻ. അതുകൊണ്ട് സർവ്വവും എന്നിൽ അനുഗതമാണ്. എന്നെകൂടാതെ ഒന്നുമില്ലെന്ന് പറഞ്ഞതിൽ ഒട്ടും സംശയം വേണ്ട. ആത്മാവിനേയും അനാത്മാവിനേയും, ധർമ്മത്തേയും, അധർമ്മത്തേയും മറ്റും അറിയുന്നത് ബുദ്ധികൊണ്ടാണല്ലോ. ആ ബുദ്ധിക്കു കാരണമാണ് ബോധം. ഞാൻ ബോധസ്വരൂപനാണ്. അന്യരെ അതിക്രമിക്കുന്ന പ്രാഗല്ഭ്യം എന്ന തേജസ്സുള്ളവരുടെ പ്രഗല്ഭതയും ചേതനാത്മകമാകയാൽ ചേതനാസ്വരൂപനും ഞാനാകുന്നു.

11. ബലം ബലവതാമസ്മി
കാമരാഗവിവർജിതം
ധർമ്മാവിരുദ്ധോ ഭൂതേഷു
കാമോ/സ്മി ഭരതർഷഭ!

ഹേ ഭരതശ്രേഷ്ഠാ! ബലവാന്മാരുടെ കാമരാഗരഹിതമായ ബലം ഞാനാകുന്നു. ഭൂതങ്ങളിൽ കാണപ്പെടുന്ന ധർമ്മത്തിന്ന് വിരുദ്ധമല്ലാത്ത കാമവും ഞാൻതന്നെ.

ഈ കാണപ്പെടുന്ന വിഷയങ്ങളെ സമ്പാദിക്കുവാൻ ഹേതുവാകുന്നത് കാമമാകുന്നു. കിട്ടാതിരിക്കുന്ന വിഷയങ്ങളെ സമ്പാദിപ്പാനുള്ള മാനസികവൃത്തിയാണ് രാഗം. ഇവ രണ്ടിന്റേയും പ്രേരണയിൽപ്പെടാതെ ദേഹയാത്രയ്ക്കുപയോഗമുള്ള പ്രവൃത്തിയിൽ ഏർപ്പെടുന്നവരുടെ ബലം ഞാനാകുന്നു. ബലാത്മകനായ എന്നിൽ ബലവാന്മാർ അനുഗതന്മാരാണെന്ന് ചുരുക്കം. എന്നാൽ കാമസ്വരൂപനാണ് പുരുഷൻ എന്ന് ശ്രുതിയിൽ കാണുന്നു. കാമംതന്നെയാണ് സർവ്വപ്രവൃത്തികൾക്കും കാരണം എന്നി

രിക്കേ, കാമരഹിതമായ പ്രവൃത്തിയെങ്ങനെയുണ്ടാകും? പ്രവൃത്തിയില്ലാഞ്ഞാൽ ദേഹയാത്രയോ, സ്വധർമ്മാചരണമോ എങ്ങനെ സാധിക്കും? ഈ സംശയത്തിന്ന് സമാധാനം പറയുന്നു. വർണ്ണാശ്രമങ്ങളെ അനുസരിച്ചിരിക്കുന്നവരിൽ സ്വാശ്രമധർമ്മത്തിന്ന് വിരോധിയല്ലാതിരിക്കുന്ന കാമം എടോ ഭരതശ്രേഷ്ഠാ! ഞാനാകുന്നു. മാർഗ്ഗം തെറ്റി നടക്കാനുണ്ടാകുന്ന കാമം' ഞാനല്ല ധാർമ്മികമായ കാമസ്വരൂപനായ എന്നിൽ 'മണ്ണിന്റെ രൂപത്തിൽ കുടം' എന്നപോലെ എന്റെ രൂപത്തിൽ അവർ വസിക്കുന്നു. പ്രാണികളിൽ ബലവും കാമവും ചേതനാനിഷ്ഠമാകയാൽ ആത്മാവിനാൽ പ്രകാശിപ്പിക്കപ്പെടുകയെന്ന ഭാവം അവ രണ്ടിന്നും ഉണ്ടെന്ന് കണ്ടുകൊള്ളേണ്ടതാണ്.

12. യേ ചൈവ സാത്വികാ ഭാവാ
രാജസാസ്താമസാശ്ച യേ
മത്ത ഏവേതി താൻ വിദ്ധി
ന ത്വഹം തേഷു തേ മയി

ഏതൊക്കെയാണോ സാത്വികങ്ങളായ ഭാവങ്ങൾ, ഏതൊക്കെയാണോ രാജസങ്ങളും താമസങ്ങളുമായ ഭാവങ്ങൾ, അവയെയെല്ലാം എന്നിൽനിന്നും ഉണ്ടായവതന്നെയാണ് എന്ന് അറിയുക. എന്നാൽ അവ എന്നിലാണ്; ഞാൻ അവയിലല്ല. (അവ എനിക്ക് അധീനങ്ങളാണ്) എന്ന് അറിയുക.

എല്ലാം എന്നിൽ അനുഗതങ്ങളാണ്. എന്നിൽനിന്നന്യമായിട്ടൊന്നുമില്ല എന്നതിനെ ഉറപ്പിച്ച്, പ്രകൃതമായ ഈ സംഗതിയെ ഉപസംഹരിക്കുന്നു. സത്വരജസ്തമോഗുണങ്ങളിൽനിന്നുണ്ടായ എല്ലാ പദാർത്ഥങ്ങളും, ദേവമനുഷ്യാദിപ്രാണിവർഗ്ഗങ്ങളും ഞാൻനിമിത്തം പ്രകാശിക്കുന്നതിനാൽ എന്നിൽനിന്നുണ്ടായി, എന്നെ ആശ്രയിച്ച് നിലനില്ക്കുന്നു. അവസാനത്തിൽ എന്നിൽത്തന്നെ ലയിക്കുന്നു. അതുകൊണ്ട് എന്നെക്കൂടാതെ സത്യവസ്തു മറ്റൊന്നുമില്ല. അദ്വിതീയ പരബ്രഹ്മം ഏകംമാത്രം സത്യം എന്ന് കണ്ടുകൊള്ളുക. എന്നാൽ രസാദിരൂപത്തിൽ ഞാൻ ഭൂതങ്ങളിലും, ഭൂതങ്ങൾ എന്നിലും ഇരിക്കുന്നു എന്ന് ഇപ്പോൾ ഞാനും, അതിനെയനുസരിച്ച് ശ്രുതികളും പറഞ്ഞതും പറയുന്നതും അദ്വിതീയബ്രഹ്മം ഒന്നുമാത്രമല്ലാതെ ഇതരവസ്തുവില്ലെന്ന് സാധാരണജനങ്ങളെ ധരിപ്പിക്കുവാൻ മാത്രമാകുന്നു. പഞ്ചഭൂതങ്ങളും, ഭൗതികങ്ങളും, മായാമാത്രമാകയാൽ അവ എന്നിലും ഞാൻ അവയിലും ഇരിക്കുന്നില്ല എന്നതാണ് പരമാർത്ഥം. അധിഷ്ഠാനമായ കയറിന്റെ സ്വരൂപം അറിയാഞ്ഞതിനാൽ ഭ്രമകല്പിതമായ സർപ്പമോ, അതിന്റെ വിഷമെന്ന് ദോഷമോ എപ്രകാരം. ഇല്ലയോ അപ്രകാരം ശുദ്ധ ബ്രഹ്മത്തെ അറിയാഞ്ഞതിനാൽ ഭ്രമകല്പിതമായ ജഗത്ത് ഇന്ദ്രജാലമെന്നപോലെ തോന്നൽ മാത്രമാകയാൽ ഞാൻ ജഗത്തിലോ, ജഗത്തെന്നിലോ ഇരിക്കുന്നില്ല. നിത്യനും, നിർവ്വികാരനും, അസംഗനുമായ ഞാൻമാത്രം സദാ ആനന്ദസ്വരൂപനായി വിളങ്ങുന്നു എന്ന് സമ്യഗ്ജ്ഞാനമുണ്ടാകുമ്പോൾ അനുഭവപ്പെടും എന്ന് കാണിപ്പാനാണ് 'നത്വഹം തേഷു തേ മയി- 'അഹം തുതേഷു ന തേ തു മയി ന' ഞാനവയിലും ഇല്ല, അവയെന്നിലുമില്ല എന്നു ഭഗവാൻ പറഞ്ഞിരിക്കുന്നത്.

13. ത്രിഭിർഗുണമയൈർഭാവൈ-
രേഭിഃ സർവ്വമിദം ജഗത്
മോഹിതം നാഭിജാനാതി
മാമേഭ്യഃ പരമവ്യയം

ഈ ജഗത്ത് മുഴുവൻ ഗുണമയങ്ങളായ (സത്വരജസ്തമോഗുണരൂപങ്ങളായ) ഈ മൂന്ന് ഭാവങ്ങളാലും മോഹിതമാണ്. ഇവയിൽ (ത്രിഗുണങ്ങളിൽ) നിന്നും ഞാൻ വേർപെട്ടവനും അവ്യയനുമാണെന്ന വസ്തുത (ഈ ജഗത്ത്) മനസ്സിലാക്കുന്നില്ല.

ഈ ലോകം അദ്വിതീയനും പരിപൂർണ്ണനുമായ അങ്ങയെ എന്തുകൊണ്ടറിയുന്നില്ലാ? എന്ന ശങ്കയ്ക്ക് സമാധാനം പറയുന്നു. സത്വാദി മൂന്നു ഗുണപരിണാമങ്ങളായ ഈ ശബ്ദാദിവിഷയങ്ങളും രാഗദ്വേഷാദിദോഷങ്ങളും ബ്രഹ്മാവുമുതൽ കൊതുകുവരേയുള്ള പ്രാണിവർഗ്ഗത്തെ മോഹിപ്പിച്ച് വിവേകമില്ലാത്തവരാക്കിത്തീർക്കുന്നു. അതുകൊണ്ട് ആവക വിഷയങ്ങളിൽനിന്നും, രാഗദ്വേഷാദിദോഷങ്ങളിൽനിന്നും, വേറിട്ടും നിർവികാരനായുമിരിക്കുന്ന എന്നെ സ്വാത്മാവാണെന്നറിയുന്നില്ല. വേറെ വിധത്തിലും വ്യാഖ്യാനിക്കാം. സത്വഗുണവികാരങ്ങളാണ് മനോമയൻ, വിജ്ഞാനമയൻ, ജ്ഞാനേന്ദ്രിയങ്ങൾ അഗ്ന്യാദിദേവതകൾ. പ്രാണമയനും കർമ്മേന്ദ്രിയങ്ങളും രജോഗുണവികാരങ്ങൾ. ആനന്ദമയനും അന്നമയനും തമോഗുണവികാരങ്ങൾ. ഇങ്ങനെ ഗുണപരിണാമങ്ങളാണ് ആത്മാവിന്റെ മൂന്നുപാധികളായി ഭവിച്ചിരിക്കുന്നവ. ഈ ഉപാധികളെ ആത്മാവെന്ന് സകല പ്രാണിവർഗ്ഗവും ധരിക്കുന്നു. അതു തെറ്റായ ബോധമാണ്. ഈ സ്ഥൂലസൂക്ഷ്മകാരണങ്ങളായ മൂന്ന് ഉപാധികളോട് സംബന്ധപ്പെടാതെയും, അവയെ പ്രകാശിപ്പിച്ചും സ്വയം പ്രകാശിച്ചും ഹൃദയഗുഹയിൽ സർവ്വദാ നിർവ്വികാരനായി വിളങ്ങുന്ന ഞാൻതന്നെയാണ് ആത്മാവെന്നു ലോകത്തിലുള്ള പ്രാണിവർഗ്ഗം അറിയുന്നില്ല. വിശപ്പ്, ദാഹം, രോഗം, ആരോഗ്യം ഭോജനാദിസുഖം എന്നിവയെ എല്ലാവരും അവരിൽനിന്നു ഭിന്നങ്ങളായി കാണുന്നു. എനിക്കു വിശക്കുന്നു, എനിക്കു ദാഹിക്കുന്നു, എനിക്കു രോഗമുണ്ട്, എനിക്ക് ആരോഗ്യമുണ്ട്, എനിക്കു ഭക്ഷണസുഖമുണ്ട് എന്നല്ലാതെ ഞാനാണു വിശപ്പ്, ഞാനാണു ദാഹം, ഞാനാണു രോഗം മുതലായവ എന്നറിയുന്നില്ല; പറയുന്നില്ല. അങ്ങനെയിരിക്കെ ഏറ്റവും സ്പഷ്ടമായും, എല്ലാ വികാരങ്ങളുടേയും സാക്ഷിയായി സുഷുപ്തിയിൽ ആനന്ദസ്വരൂപനായും, അനുഭവപ്പെടുന്ന എന്നെ ദേഹേന്ദ്രിയാദി ഭാവങ്ങളിൽനിന്ന് ഭിന്നനാണെന്നറിയാതിരിക്കുന്നതിനേക്കാൾ ആശ്ചര്യമായിട്ട് മറ്റ് എന്തുണ്ട്! എന്ന് അജ്ഞാനത്തിന്റെ വിലാസത്തെക്കുറിച്ച് ഭഗവാൻ ആശ്ചര്യപ്പെടുന്നു!

14. ദൈവീ ഹ്യേഷാ ഗുണമയീ
മമ മായാ ദുരത്യയാ
മാമേവ യേ പ്രപദ്യന്തേ
മായാമേതാം തരന്തി തേ.

എന്തെന്നാൽ ദൈവിയായും (ദിവ്യയായും) ഗുണമയിയായും സ്ഥിതിചെയ്യുന്ന എന്റെ ഈ മായ ദുരത്യയയാണ് (കടക്കാൻ പ്രയാസമുള്ളതാണ്) എന്നെത്തന്നെ ആരു ഭജിക്കുന്നുവോ, അവർ ഈ മായയെ തരണംചെയ്യുന്നു.

സകല പ്രാണികൾക്കും അനാത്മാവിൽ ആത്മബുദ്ധിയെ അനാദ്യവിദ്യാരൂപിണിയായ മായ ജനിപ്പിക്കുന്നുവെങ്കിൽ സംസാരാഗ്നിയാൽ സന്തപ്തന്മാരായ ആ പ്രാണികളുടെ ദുഃഖത്തിന്റെ നിവൃത്തിക്ക് എന്താണ് ഉപായം? എന്ന ചോദ്യത്തിന്നു മറുപടി പറയുവാൻ ഭാവിക്കുന്ന ഭഗവാൻ 'മായയെ അതിക്രമിക്കുകതന്നെവേണം. അതോ അത്ര എളുപ്പമല്ല. അതിശ്രദ്ധയും പ്രയത്നവും വേണം' എന്ന് കാണിച്ചുകൊണ്ട് മായയെ തരണം ചെയ്യുവാനുള്ള ഉപായം പറയുന്നു: അന്യാപേക്ഷകൂടാതെ കാലത്രയത്തിലും പ്രകാശിക്കുന്നതിനാൽ ദേവനായ എന്നിൽ (പരമാത്മാവിൽ) ആകാശത്തിൽ നീലനിറം എന്നപോലെ, ആഭാസരൂപേണ മായ വസിക്കുന്നു. സത്വാദിഗുണങ്ങൾ മായയുടെ സ്വരൂപമാകുന്നു. പ്രാണികൾക്ക് എളുപ്പത്തിൽ ആ മായയെ അതിക്രമിപ്പാൻ കഴികയില്ല. ദൃഷ്ടാദൃഷ്ടവിഷയസുഖങ്ങളെയും തൽസാധനങ്ങളെയും നിശ്ശേഷം പരിത്യജിച്ച് യമനിയമാദികളെ അഭ്യസിക്കുന്നവർക്കു മാത്രമേ മായാജയം സാധിക്കയുള്ളൂ. എന്നാൽ തരണംചെയ്യുവാൻ ഉപായമില്ലെന്നില്ല: ഫലകാംക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധിയോടെ ബഹുജന്മങ്ങളിൽ ചെയ്ത പുണ്യ കർമ്മഫലത്താൽ ശുദ്ധാന്തഃകരണന്മാരായി ഗുരുസന്നിധിയിൽ നിന്ന് ശ്രവണാദികളെ അഭ്യസിച്ച് സ്വാത്മാവായിത്തന്നെ, ഹൃദയഗുഹയിൽ വിളങ്ങുന്ന എന്നിൽത്തന്നെ, മനസ്സിനെ ഉറപ്പിക്കുന്നവർക്ക് എന്നെ മറച്ചുകൊണ്ടിരിക്കുന്ന ഈ മായയെ അതിക്രമിക്കുവാൻ കഴിയും. 'എന്നെ' എന്നുള്ള പദം

സഗുണമൂർത്തിയെയല്ല, നിർഗ്ഗുണബ്രഹ്മസ്വരൂപമായ എന്നെ എന്നർത്ഥത്തിലാണ് ഉപയോഗിച്ചിരിക്കുന്നത്. സഗുണമൂർത്ത്യുപാസനകൊണ്ടേ ഗുണാത്മികയായ മായയെ ജയിപ്പാൻ കഴിയുകയുള്ളൂ എന്നുതന്നെയാണ് ഭഗവാന്റെ ഉപദേശത്തിന്റെ സാരം. എന്നാൽ സഗുണോപാസന നിർഗുണോപാസനയ്ക്കു കാരണമാകുന്നതുകൊണ്ട് അതു ത്യാജ്യമല്ല.

15. ന മാം ദുഷ്കൃതിനോ മൂഢാഃ
പ്രപദ്യന്തേ നരാധമാഃ
മായയാപഹൃതജ്ഞാനാ
ആസുരം ഭാവമാശ്രിതാഃ

ദുഷ്കൃതികളും മൂഢന്മാരുമായ നരാധമന്മാർ മായയാൽ ജ്ഞാനമകന്നവരും, ആസുരഭാവം പൂണ്ടവരുമാകയാൽ എന്നെ ഭജിക്കുന്നില്ല. (ആസുരഭാവത്തെപ്പറ്റി 16-ാം അദ്ധ്യായത്തിൽ വിസ്തരിച്ചു പറയുന്നുണ്ട്.)

സർവ്വാനർത്ഥകാരിണിയായ മായയെ, അങ്ങയെ ഉപാസിക്കുന്നതുകൊണ്ട് അതിക്രമിക്കാമെങ്കിൽ മീമാംസകന്മാരും താർക്കികന്മാരുമായ മഹാ പണ്ഡിതന്മാർ എന്തുകൊണ്ട് അങ്ങയെ ഉപാസിക്കാത്തത് എന്ന ശങ്കയ്ക്ക് സമാധാനം പറയുന്നു- ജനനമരണങ്ങൾക്കു കാരണമായ ദുഷിച്ച കർമ്മംനിമിത്തം സ്വർഗ്ഗാദിലോകങ്ങളെ അവർ ആഗ്രഹിക്കുന്നു. ഈ ലോകം പോലെ ആവക ലോകങ്ങളും നശിക്കുന്നവയാണെന്നു മൗഢ്യം നിമിത്തം അവരറിയുന്നില്ല. കാമാദിവൃത്തിരൂപേണ അവരുടെ അന്തഃകരണത്തിൽ വിളങ്ങുന്ന അവരുടെ ശാസ്ത്രജ്ഞാനത്തെ അപഹരിക്കുന്നു. കർമ്മംതന്നെയാണ് പ്രധാനം. അതുകൊണ്ടുതന്നെയാണ് ഇത്രയും ധനധാന്യാദികൾ സിദ്ധിച്ചത്. ഉപരിയായ പദവിയും കർമ്മംകൊണ്ടേ കിട്ടുകയുള്ളു എന്നുള്ള ആസുരഭാവത്തെ ആശ്രയിച്ചിരിക്കുന്ന മനുഷ്യാധമന്മാർ എന്നെ ശരണം പ്രാപിക്കുന്നില്ല. എന്നെക്കുറിച്ചു ചിന്തിക്കുകപോലും ചെയ്യാത്തവർ എങ്ങനെ എന്നെ അറിയും? എന്നെ അറിയാത്തവരെങ്ങനെ ഉപാസിക്കും? അതുകൊണ്ടു താർക്കികന്മാർ, വൈശേഷികന്മാർ മുതലായവർ ജഗൽക്കാരണം പരമാണുവാണ് ഈശ്വരനല്ല എന്ന് അന്ധാളിച്ച് എന്നെ തിരസ്കരിക്കുന്നു. മറ്റു ചില ചാർവ്വാകന്മാർ, യുക്തിവാദികൾ മുതലായ കൂട്ടരും എന്നെ പ്രാപിക്കുന്നില്ല, എന്നെ ഭജിക്കാതിരിപ്പാൻ കാരണം അവരുടെ മൂഢതതന്നെയാണ്. മൂഢതയുടെ കാരണമോ ദുഷ്കർമ്മംതന്നെ! കാമാദിവൃത്തികൾ ദുഷ്കർമ്മത്തിന്റെ സ്വരൂപമാണെന്നു സാരം.

16. ചതുർവിധാ ഭജന്തേ മാം
ജനാഃ സുകൃതിനോഽർജ്ജുന!
ആർത്തോ ജിജ്ഞാസുരർത്ഥാർത്ഥീ
ജ്ഞാനീ ച ഭരതർഷഭ!

ഹേ ഭരതശ്രേഷ്ഠനായ അർജ്ജുനാ! ആർത്തൻ, ജിജ്ഞാസു, അർത്ഥാർത്ഥി, ജ്ഞാനി ഇങ്ങനെ നാലുവിധം സുകൃതികളായ ജനങ്ങൾ എന്നെ ഭജിക്കുന്നു.

അങ്ങയെ മീമാംസകാദികളായ പണ്ഡിതന്മാർകൂടെ ഉപാസിക്കുന്നില്ലെങ്കിൽ പിന്നെ ഉപാസിക്കുന്നവർ ആരാണ് എന്ന ചോദ്യത്തിന്ന് ഏതൊരു ശുദ്ധാത്മാക്കൾ ശാസ്ത്രസേവ, ഗുരുസേവ എന്നിവയാൽ എന്റെ തത്ത്വം അറിയുന്നുവോ, അവർ എന്നെ ഭജിക്കും. എന്നാൽ എന്നെ ഭജിക്കുന്നവരിൽത്തന്നെ വ്യത്യാസമുണ്ടെന്നു കാണിക്കുന്നു. ഈ ജന്മത്തിലോ, കഴിഞ്ഞ ജന്മങ്ങളിലോ ശാസ്ത്രാചാര്യാനുഗ്രഹങ്ങളാൽ എന്റെ പ്രീതിക്കായി നിഷ്കാമകർമ്മം ആചരിച്ചവർ സുകൃതികളാകുന്നു. അവരിൽത്തന്നെ നാലുതരക്കാരുണ്ട്. സംസാരസ്വഭാവമായ രോഗാദിപീഡകൾ നിമിത്തം ക്ലേശിക്കുന്നവർ അതിൽനിന്നു രക്ഷകിട്ടുവാൻ എന്നെ ഭജിക്കും. എന്റെ സത്യസ്വരൂപം അറിയുവാൻ ആഗ്രഹിക്കുന്നവർ ആ അറിവുണ്ടാകുവാൻ എന്നെ ഭജിക്കും, ഐഹികവും. ആമുഷ്മികവുമായ സുഖങ്ങളെ ആഗ്രഹിക്കുന്നവർ അതിന്റെ സിദ്ധിക്കായി എന്നെ ഭജിക്കും. ഈ മൂന്നു കൂട്ടരും സകാമഭക്തന്മാരാകുന്നു. എന്റെ തത്ത്വം അറിഞ്ഞിരിക്കുന്ന ജ്ഞാനിയാകട്ടെ, ആ ജ്ഞാനദാർഢ്യത്തിന്നായി അവന്റെ ഹൃദയഗുഹയിൽ പ്രകാശിക്കുന്ന അറിവ് ആനന്ദമായ സ്വരൂപംതന്നെ ഞാൻ എന്ന അഭേദഭാവത്തോടുകൂടെ നിരന്തരമായി അനുസന്ധാനം ചെയ്തുകൊണ്ടിരിക്കും.

17. തേഷാം ജ്ഞാനീ നിത്യയുക്ത
ഏകഭക്തിർ വിശിഷ്യതേ
പ്രിയോ ഹി ജ്ഞാനിനോഽത്യർത്ഥ—
മഹം സ ച മമ പ്രിയഃ.

അവരിൽവെച്ച് നിത്യ (യോഗ) യുക്തനും അനന്യഭക്തിയുള്ളവനുമായ ജ്ഞാനിയാണ് ശ്രേഷ്ഠൻ. എന്തെന്നാൽ ജ്ഞാനിക്കു ഞാൻ അത്യന്തം പ്രിയനാണ്. എനിക്ക് അവനും പ്രിയനാണ്.

ഉപാസിക്കേണ്ടത് നിർവ്വിശേഷമായ പരബ്രഹ്മത്തെത്തന്നെയാണ് എന്നുള്ളതുകൊണ്ട് മഹാത്മാവായ ബ്രഹ്മവിത്ത്, മുൻപറഞ്ഞ ആർത്താദി മൂന്നുപേരേക്കാൾ ഉൽകൃഷ്ടനാണെന്നുറപ്പിച്ചുപറയുന്നു. മായയോടും മായാകാര്യമായ ജഗത്തോടും സംബന്ധമില്ലാത്ത അക്ഷരപരമാത്മാവിൽത്തന്നെ യുക്തനും, ഞാനെന്നും എന്റേതെന്നുമുള്ള വൃത്തിയെ അതിക്രമിച്ചിരിക്കുന്ന അഖണ്ഡാകാരബുദ്ധിവൃത്തിയോടുകൂടിയവനുമായ ജ്ഞാനി ആർത്താദികളായ മറ്റ് മൂന്നുപേരേക്കാൾ ഉൽകൃഷ്ടനാകുന്നു. അതിന്നു കാരണം അക്ഷരപരബ്രഹ്മസ്വരൂപനായ എന്നെ മാത്രമേ അവൻ പ്രീതിപാത്രമായി കാണുന്നുള്ളു എന്നതുതന്നെ! അതുകൊണ്ട് അവൻ എനിക്കും ഞാൻ അവന്നും ഏറ്റവും പ്രിയനാകുന്നു.

18. ഉദാരാഃ സർവ്വ ഏവൈതേ
ജ്ഞാനീ ത്വാത്മൈവ മേ മതം
ആസ്ഥിതഃ സ ഹി യുക്താത്മാ
മാമേവാനുത്തമാം ഗതിം.

അവരെല്ലാവരും ഉദാരന്മാർ, ഉൽകൃഷ്ടന്മാർതന്നെ. എന്നാൽ ജ്ഞാനി എന്റെ ആത്മാവാണ് (ഞാൻതന്നെ, ആത്മസ്വരൂപംതന്നെ) എന്നാണ് എന്റെ അഭിപ്രായം. എന്തെന്നാൽ (എന്നിൽ) യുക്താത്മാവായി അവൻ സർവ്വോൽകൃഷ്ടനായ എന്നെത്തന്നെ ആശ്രയിച്ചിരിക്കുന്നവനത്രേ.

ശ്രേഷ്ഠൻ ജ്ഞാനിതന്നെയാണ് എന്നു പറയുമ്പോൾ മറ്റുള്ളവർ നികൃഷ്ടന്മാരാണെന്നു ധ്വനിക്കുന്നു. അങ്ങയുടെ ഭക്തന്മാർ നികൃഷ്ടന്മാരാണെന്നു വരുന്നത് യുക്തമാണോ? എന്ന ചോദ്യത്തിന്നു സമാധാനം പറയാം. ആർത്താദികളായ ആ മൂന്നുപേരും എന്നെ ഭജിക്കാതിരിക്കുന്ന മീമാംസാദികളേക്കാൾ ശ്രേഷ്ഠന്മാരാണ്. എന്നെത്തന്നെ പരമേശ്വരനായി അവർ കരുതുന്നു. എന്റെ പ്രീതിക്കായി കർമ്മം ചെയ്യുന്നു. എന്നെ ഭജിക്കുന്നതുകൊണ്ട് എല്ലാ അഭീഷ്ടവും സാധിക്കുമെന്ന് അവർ കരുതുന്നു. ഇതെല്ലാം പുണ്യവാന്മാർക്കേ തോന്നുകയുള്ളു. അതുകൊണ്ട് അവർക്കുമുണ്ട് ഉൽക്കർഷം. ജ്ഞാനിയാകട്ടെ, എന്റെ സ്വരൂപഗ്രഹണത്തിൽത്തന്നെ നിരന്തരം മനസ്സ് ഉറപ്പിച്ചിരിക്കുന്നു. ശാസ്ത്രപ്രസിദ്ധവും, മഹത്തും, അതിസൂക്ഷ്മവും, നാശരഹിതവുമായ പ്രാപ്യസ്ഥാനമായ എന്നെത്തന്നെ പൂർണ്ണഭാവത്തോടുകൂടെ പ്രാപിച്ചിരിക്കുന്നു. ബ്രഹ്മഭിന്നഭാവംനിമിത്തം ജ്ഞാനി എന്റെ സ്വരൂപമായിത്തന്നെ തീർന്നിരിക്കുന്നു. അതുകൊണ്ട് മറ്റ് മൂന്നുപേരേക്കാൾ അതിശ്രേഷ്ഠനാണെന്നു ഞാൻ സമ്മതിക്കുന്നു. സഗുണമൂർത്ത്യുപാസകന്മാരേക്കാൾ നിർഗുണബ്രഹ്മോപാസകന്മാർതന്നെയാണ് അത്യുത്തമഭക്തന്മാർ എന്ന് ഭഗവാൻ സ്ഥാപിച്ചിരിക്കുന്നു.

19. ബഹൂനാം ജന്മനാമന്തേ
ജ്ഞാനവാൻ മാം പ്രപദ്യതേ

വാസുദേവഃ സർവ്വമിതി

സ മഹാത്മാ സുദുർല്ലഭഃ

അനവധി ജന്മങ്ങൾക്കുശേഷം (അവയിൽ ആർജ്ജിച്ച പുണ്യ പരിപാകത്താൽ) ജ്ഞാനി എന്നെ പ്രാപിക്കുന്നു. വാസുദേവനാണ് സകലതും എന്ന ബോധം വന്ന അങ്ങനെയുള്ള മഹാത്മാവ് അത്യന്തം ദുർല്ലഭമായിട്ടേ ഉള്ളൂ.

സർവ്വോത്തമനായി ജ്ഞാനിയെ നിശ്ചയിച്ചതിന്നുശേഷം ആ മഹാത്മാവു മാത്രമാണ് വിദേഹമുക്തിക്ക് അർഹൻ എന്നു കാണിക്കുന്നു. മുൻപറഞ്ഞമാതിരി മൂന്നുനാലു ജന്മങ്ങൾ കഴിയുമ്പോൾ മുമ്പും ഇപ്പോഴും ചെയ്തതും ചെയ്യുന്നതുമായ സമാധിനിഷ്ഠയുടെ ഫലമായി പ്രതിബന്ധങ്ങളെല്ലാം നശിക്കുമ്പോൾ നാമരൂപസ്വരൂപേണ കാണപ്പെടുന്ന ഈ ജഗത്ത് മിഥ്യയാകയാൽ സർവ്വാധിഷ്ഠാനമായ ശ്രീവാസുദേവന്റെ പരസത്തയെ ആശ്രയിച്ചു വിളങ്ങുന്നുവെന്നല്ലാതെ അതിനു പ്രത്യേകം പ്രത്യേകം സത്തയില്ലാത്തതിനാൽ 'എല്ലാം വാസുദേവൻതന്നെ, അന്യനായിട്ടു യാതൊന്നുമില്ല' എന്ന ജ്ഞാനം ഉദിക്കും. അഖണ്ഡാകാരവൃത്തി ലഭിച്ചിരിക്കുന്ന ആ മഹാത്മാവ് ലോകത്തിൽ വളരെയേറെ ദുർല്ലഭനാകുന്നു. നാമരൂപാത്മകമായ കുടം മണ്ണു മാത്രമായിരിക്കുന്നതുപോലെ ജഗത്ത് വാസുദേവാക്ഷരബ്രഹ്മംതന്നെ, അതിൽനിന്നു ഭിന്നമായിട്ടൊന്നുമില്ല എന്ന ഉറച്ച വിജ്ഞാനം ലഭിക്കുന്നത് ഏറ്റവും ദുർല്ലഭമാകുന്നു എന്നു സാരം.

20. കാമൈസ്സൈസ്തൈർ ഹൃതജ്ഞാനാഃ

പ്രപദ്യന്തേ*f* ന്യദേവതാഃ

തം തം നിയമമാസ്ഥായ

പ്രകൃത്യാ നിയതാഃ സ്വയാ.

അതാത് കാമങ്ങളാൽ അപഹൃതജ്ഞാനരായവർ അതാത് നിയമാനുഷ്ഠാനങ്ങൾ സ്വീകരിച്ച് സ്വപ്രകൃതിയാൽ നിയന്ത്രിതരായി അന്യദേവതകളെ അതാതിന്റെ വിധിപോലെ ഭജിക്കുന്നു.

ബ്രഹ്മം സ്വസ്വരൂപമായ പ്രത്യഗാത്മാവുതന്നെയാണെങ്കിൽ അന്തരംഗത്തിൽ സ്ഥിതമായതുകൊണ്ട് പരിശ്രമംകൂടാതെ തന്നെ ലഭിക്കാൻ കഴിയുന്ന ആ ബ്രഹ്മത്തെ എന്തുകൊണ്ടാണറിയാത്തത്? എന്തുകൊണ്ടാണ് ഉപാസിക്കാത്തത്? എന്തുകൊണ്ടാണ് മുക്തിയെ പ്രാപിക്കാത്തത്? എന്ന ചോദ്യത്തിന് 'എന്റെ മായയാൽ മോഹിതന്മാരായതുകൊണ്ടാണ്' എന്നു സമാധാനം പറയുന്നു. പുത്രൻ, ധനം, കീർത്തി, ദീർഘായുസ്സ് മുതലായവയെ ആഗ്രഹിക്കുന്നവർ ഓരോരോ ദേവതകളെ ഓരോരോ വിധത്തിൽ ആരാധിച്ചു ഭജിക്കണമെന്ന് പുരാണങ്ങളിലും സ്മൃതികളിലും പ്രതിപാദിച്ചിരിക്കുന്നതുകൊണ്ട് ആവക വിഷയത്തിലുള്ള ആശകൾനിമിത്തം സിദ്ധാന്തശാസ്ത്രത്തിൽ മുക്തിസാധനമായി നിശ്ചയിക്കപ്പെട്ട ജ്ഞാനം പ്രായേണ മനുഷ്യർക്കില്ലാതെയാകുന്നു. ജന്മാന്തരകർമ്മവാസന അവരെ കാമ്യവിഷയങ്ങളെ സമ്പാദിക്കുന്നതിൽ പ്രേരിപ്പിക്കുന്നു. അതുകൊണ്ട് നിസ്സാരങ്ങളായ ആവക ഫലങ്ങളെ നല്കുന്ന ഇന്ദ്രാദിദേവതകളെ ഉപാസിപ്പാനുള്ള ചില ചില നിയമങ്ങളിൽ അവർ പ്രവർത്തിക്കുന്നു. അതുകൊണ്ട് കാമാദിവൃത്തിരൂപേണ അവരുടെ മനസ്സിൽ വിളങ്ങുന്ന എന്റെ 'പ്രകൃതി' ക്കധീനന്മാരായ മീമാംസകന്മാർ, ശൈവന്മാർ, വൈഷ്ണവന്മാർ, ശാക്തന്മാർ മുതലായ പലരും ശാശ്വതഫലത്തിന്ന് നിർഗ്ഗുണബ്രഹ്മത്തെ ഉപാസിക്കാതെ, സഗുണോപാസകന്മാരായി കാണപ്പെടുന്നുവെന്നു സാരം.

21. യോ യോ യാം യാം തനും ഭക്തഃ

ശ്രദ്ധയാർച്ചിതുമിച്ഛതി

തസ്യ തസ്യാചലാം ശ്രദ്ധാം

താമേവ വിദധാമ്യഹം

ഏതേതു ഭക്തൻ ശ്രദ്ധയോടുകൂടി ഏതേതു ദേവതാസ്വരൂപത്തെ അർച്ചിക്കുവാൻ ആഗ്രഹിക്കുന്നുവോ, അതാതു ഭക്തന് അതാതു സംബന്ധമായ അചഞ്ചലശ്രദ്ധയെത്തന്നെ ഞാൻ നല്കുന്നു.

എന്നുതന്നെയല്ല; ഏതേത് ഭക്തൻ ഏതേത് ദേവതാമൂർത്തിയെ ശ്രദ്ധയോടുകൂടെ പൂജിക്കുവാൻ ആഗ്രഹിക്കുന്നുവോ അതാതു ഭക്തന്ന് ആ ദേവതയിൽത്തന്നെ സ്ഥിരമായ ശ്രദ്ധയെ അന്തരാത്മാവായ ഞാൻ ജനിപ്പിക്കുന്നു. ഇതിലടങ്ങിയ സാരം: ആത്മാവാരേയും ഒന്നിലും പ്രവർത്തിപ്പിക്കുന്നില്ല. ആത്മസന്നിധിയിൽ ജന്മാന്തരവാസന പ്രവർത്തിക്കുന്നു. നാരകത്തിന്നും മാവിന്നും വേപ്പിന്നും നനയ്ക്കുന്ന വെള്ളം ഒന്നുതന്നെയാണ്. ഓരോ വൃക്ഷവും ജലത്തിലും ഭൂമിയിലുമുള്ള മധുരാദിരസത്തെ സ്വസ്വഭാവാനുസരണം സ്വീകരിക്കുന്നു. അതുപോലെ അവരവരുടെ വാസനയ്ക്കനുസരിച്ച് ഓരോരുത്തരും ആത്മസാന്നിദ്ധ്യംനിമിത്തം ഓരോ ദേവതകളെ ഭജിക്കുന്നു. ഫലം സിദ്ധിക്കുമ്പോൾ ആ ദേവതയിൽ ആ ഭക്തന്നു വിശ്വാസം വർദ്ധിക്കയും ചെയ്യുന്നുവെന്നല്ലാതെ നിഷ്ക്രിയനും നിർവ്വികാരിയും സർവ്വസമ്മതനുമായ ഭഗവാൻ ഒന്നും ചെയ്യുന്നില്ലെന്നാണ് ശാസ്ത്രസിദ്ധാന്തം. വാസനകളെല്ലാം പ്രകാശിക്കുന്നതിന്നു കാരണം ആത്മസാന്നിദ്ധ്യമായതുകൊണ്ട് ഞാൻ ആ ശ്രദ്ധയെ പ്രബലപ്പെടുത്തുന്നു എന്നാണ് ഭഗവാൻ പറഞ്ഞതിന്റെ സാരം.

22. സ തയാ ശ്രദ്ധയാ യുക്ത-

സ്തസ്യാരാധനമീഹതേ

ലഭതേ ച തതഃ കാമാൻ

മയൈവ വിഹിതാൻ ഹി താൻ.

അവൻ അതേ ശ്രദ്ധയോടുകൂടി ആ ദേവതയുടെ ആരാധനം അനുഷ്ഠിക്കുന്നു. തൽഫലമായി എന്നാൽത്തന്നെ വിഹിതങ്ങളായ (നല്കപ്പെടുന്ന) കാമങ്ങൾ ലഭിക്കുകയും ചെയ്യുന്നു.

എന്നിൽനിന്നുതന്നെയാണ് ആ ഭക്തന് സ്ഥിരമായ ശ്രദ്ധ സിദ്ധിക്കുന്നത് എന്നു കാണിച്ചു. ഫലസിദ്ധിയും അതാതു ദേവതകൾമുഖാന്തരം എന്നിൽനിന്നുതന്നെയാണ് ലഭിക്കുന്നതെന്നു കാണിക്കുന്നു. ആ ഭക്തൻ എന്നാൽ ദൃഢീകൃതയായ ആ ശ്രദ്ധയോടുകൂടിയവനായി ആ ദേവതയെ പൂജിക്കുന്നു. എന്നാൽത്തന്നെ നല്കപ്പെടുന്ന അഭീഷ്ടഫലങ്ങളെ പ്രാപിക്കയും ചെയ്യുന്നു. ആ ദേവതകളിലും അന്തര്യാമിയായി വിളങ്ങുന്നവൻ ഞാനാകയാൽ ഫലദാതാവും ഞാനാകുന്നു. എല്ലാവരും ഞാൻനിമിത്തം ചേതനവാന്മാരാകുന്നതല്ലാതെ സ്വതേ ചേതനാസ്വരൂപം മറ്റാർക്കുമില്ലതന്നെ. സർവ്വേശ്വരനായ എന്നെ സ്വതന്ത്രനും അന്തഃസ്ഥിതനുമായറിയാതിരിക്കുന്നതുകൊണ്ടാണ് അസ്വതന്ത്രന്മാരായ ഇന്ദ്രൻ തുടങ്ങി മറ്റു ദേവതകളെ ഭജിക്കുന്നതെന്നു സൂചിപ്പിക്കുന്നു. ആ കാമങ്ങൾ നശ്വരങ്ങളാകയാൽ ഹിതങ്ങളല്ല എന്ന വസ്തുത അവർ അറിയുന്നില്ല. ഹിതങ്ങളാണെന്നവർ തെറ്റായി കരുതുക മാത്രമാണ് ചെയ്യുന്നത് എന്നു സാരം.

23. അന്തവത്തു ഫലം തേഷാം

തദ് ഭവത്യല്പമേധസാം

ദേവാൻ ദേവയജോ യാന്തി

മദ്ഭക്താ യാന്തി മാമപി.

എന്നാൽ അല്പബുദ്ധികളായ അവർക്കു സിദ്ധിക്കുന്ന ആ ഫലം അന്തവത്താണ്. (അല്പകാലംമാത്രം നിലനില്ക്കുന്നവയാണ്.) ദേവന്മാരെ ഉപാസിക്കുന്നവർ അതാതു ദേവന്മാരേയും, എന്റെ ഭക്തന്മാർ എന്നേയും പ്രാപിക്കുന്നു.

നിസ്സാരമായ ഫലത്തെ ആഗ്രഹിക്കുന്ന നിസ്സാരബുദ്ധികളായ അവർക്ക് ആവക ദേവതകളിൽനിന്നു സിദ്ധിക്കുന്ന ഫലം (സ്വർഗ്ഗാദിലോകപ്രാപ്തി) നാശമുള്ളതാകുന്നു. സ്വർഗ്ഗത്തിന്നു മുണ്ട് നാശം. ശരീരക്ലേശം, ധനവ്യയം എന്നീ പ്രയാസങ്ങളെല്ലാം ക്ഷണികമായ ഫലങ്ങളെയാണ് നല്കുന്നത്. അതുകൊണ്ട് അവ വ്യർത്ഥംതന്നെയാകുന്നു. ഇന്ദ്രാദി മുതലായ ദേവന്മാരെ ഭജിക്കുന്നവർ ആ ദേവന്മാരെ പ്രാപിക്കുന്നു. ആ ദേവന്മാർക്കും അവരുടെ ലോകങ്ങൾക്കും നാശമുള്ളതുകൊണ്ട് അവരോടുകൂടെ ഇവരും നശിക്കുന്നതാണല്ലോ. എന്നാൽ ഗുണാതീതനും സർവ്വാധിഷ്ഠാനഭൂതനുമായ ഈയുള്ളവനെ ഭജിക്കുന്നവർ എന്നോടു

കൂടെത്തന്നെ ചേരുന്നു. അവർക്ക് പുനരാവൃത്തിയുണ്ടാവുകയില്ല. ഭജനപ്രയാസം എല്ലാറ്റിന്നും ഒരുപോലെയിരിക്കെ നാശരഹിതമായ ഫലത്തെ ആഗ്രഹിക്കാതെ നിസ്സാരവും നശ്വരവും അനർത്ഥബഹുലവുമായ ഫലത്തിന്നുവേണ്ടി മറ്റു ദേവകളെ ഭജനംചെയ്യുന്നവരെക്കുറിച്ച് ഭഗവാൻകൂടി വ്യസനിക്കുകയാണു ചെയ്യുന്നത്.

24. അവ്യക്തം വ്യക്തിമാപന്നം
മന്യന്തേ മാമബുദ്ധയഃ
പരം ഭാവമജാനന്തോ
മമാവ്യയമനുത്തമം.

എന്റെ അവ്യയവും അനുത്തമവുമായ പരമ (വിശ്വാതീത) ഭാവം ഗ്രഹിക്കാതെ അവ്യക്തനായ എന്നെ അപക്വബുദ്ധികൾ വ്യക്തിഗതനെന്ന് (നാമരൂപാദിസീമാബദ്ധമെന്ന്) കരുതുന്നു.

അങ്ങനെയാണെങ്കിൽ ആത്മാവായ അങ്ങയെ ഉപാസിച്ച് പണ്ഡിതന്മാർകൂടെ വിദേഹമുക്തിയെ പ്രാപിക്കാത്തതെന്തുകൊണ്ടാണ്? ഈ ശങ്കയ്ക്ക്, അവിദ്യനിമിത്തം അവർക്കും എന്നെക്കുറിച്ച് സമ്യഗ്ജ്ഞാനം സിദ്ധിക്കാത്തതുകൊണ്ടുതന്നെയാണ് എന്നുത്തരം പറയുന്നു. ആത്മാവിനേയും ദേഹാദിജഡപദാർത്ഥങ്ങളേയും തമ്മിൽ വേർതിരിച്ചറിയുവാനുള്ള ബുദ്ധിയില്ലാത്ത കൂട്ടർക്ക് അത് എന്റെ പ്രസാദംകൊണ്ടേ ഉണ്ടാകയുള്ളു എന്നാലും അതിന്നുവേണ്ടി എന്നെ ഉപാസിക്കാതിരിക്കുന്നവർ, പണ്ഡിതന്മാരായിരുന്നാലും ഈ കാണപ്പെടുന്ന ദൃശ്യങ്ങളെല്ലാം നശിക്കുമ്പോഴും, നാശമില്ലാത്തതും നാമരൂപാദികളിൽ ഉൾപ്പെടാത്തതും. ഏറ്റവും ഉത്തമവുമായ എന്റെ സത്യസ്ഥിതിയെ അറിഞ്ഞവനല്ല. ഒന്നിനോടും ചേർച്ചയില്ലാത്ത എന്നെ ദേഹത്തോടുചേർന്നവനാന്ന് ഞാൻ എന്ന് അവർ വിചാരിക്കുന്നു. ദേഹത്തെ ആത്മാവിലും ആത്മാവിനെ ദേഹത്തിലും ആരോ പിന്നവർക്ക് ആത്മജ്ഞാനമോ മുക്തിയോ എങ്ങനെ ലഭിക്കും? ആത്മ സ്വരൂപബോധത്തിന്ന് ഉപകരിക്കാത്ത ശാസ്ത്രവിജ്ഞാനംകൊണ്ട് എന്തു ഫലം? അവർ പണ്ഡിതന്മാരാണെന്നു വിചാരിച്ചിട്ടു യാതൊരു ഫലവുമില്ലെന്ന് ചുരുക്കം.

25. നാഹം പ്രകാശഃ സർവസ്യ
യോഗമായാസമാവൃതഃ
മൂഢോഽയം നാഭിജാനാതി
ലോകോ മാമജമവ്യയം.

യോഗമായയാൽ സമാവൃതനായ ഞാൻ എല്ലാവർക്കും പ്രത്യക്ഷനല്ല. ഞാൻ ജനനരഹിതനും, അവ്യയനുമാണെന്ന് മൂഢമായ ഈ ലോകം ധരിക്കുന്നില്ല.

ജാഗ്രത്ത് മുതലായ അവസ്ഥകളിലെല്ലാം എല്ലാറ്റിനേയും പ്രകാശിപ്പിച്ചുകൊണ്ടു പരിപൂർണ്ണനും പ്രത്യക്ഷവുമായി അങ്ങനെ ഒരു ആത്മാവ് വിളങ്ങുന്നുണ്ടെങ്കിൽ അതിനെ ജനങ്ങൾ അറിയാതിരിക്കുവാൻ എന്താണ് കാരണം? എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. പ്രത്യഗാത്മാവും സർവ്വപ്രകാശകനുമായി എല്ലാവരിലും ഞാൻ ആത്മഭാവേന വിളങ്ങുന്നുണ്ടെങ്കിലും, ഈശ്വരപ്രസാദവും, ബ്രഹ്മസാക്ഷാൽക്കാരം സിദ്ധിച്ച പരമഗുരുവിന്റെ കാരുണ്യവും ലഭിക്കാത്ത ഏതൊരുവനും എന്നെ അറിയുകയില്ല. സ്വവ്യാപാരത്താൽ പുരുഷനെ ജനനമരണപ്രവാഹരൂപമായ ദുഃഖത്തോടു ചേർക്കുന്നതിന്ന് എന്റെ ശക്തിയുള്ളതുകൊണ്ട് 'യോഗമായയെ' ന്നു പേരുള്ള എന്റെ ശക്തിയാൽ അറിവാകുന്ന കണ്ണ് മറയ്ക്കപ്പെട്ടിരിക്കുകയാൽ അവിദ്യാബാധിതമായ ഈ ലോകം ആത്മാവായ എന്നെ ജന്മാദിരഹിതനും, മായാതീതനാകയാൽ നാശമില്ലാത്തവനുമാണെന്ന് അറിയുന്നില്ല. കണ്ണിന്നു തകരാറുള്ളവൻ സൂര്യനെ കാണാത്തതുപോലെ ജ്ഞാനക്കണ്ണിന്നു മറവു നേരിട്ടിരിക്കുന്നതുകൊണ്ടാണ് എല്ലാവരും എന്നെ (ആത്മാവിനെ) അറിയാതിരിക്കുന്നത് എന്നു വ്യക്തമാക്കുന്നു.

26. വേദാഹം സമതീതാനി
വർത്തമാനാനി ചാർജ്ജുന!
ഭവിഷ്യാണി ച ഭൂതാനി
മാം തു വേദ ന കശ്ചന.

ഹേ അർജ്ജുനാ! കഴിഞ്ഞതും, ഇപ്പോൾ ഉള്ളവയും, ഇനി ഉണ്ടാകുവാൻ പോകുന്നവയുമായ ഭൂതസമൂഹത്തെ ഞാൻ അറിയുന്നു. എന്നെയാകട്ടെ, ആരും അറിയുന്നില്ല.

എല്ലാവരേയും മറച്ചിരിക്കുന്നതുപോലെ എന്നേയും മായ മറയ്ക്കുന്നുണ്ടോ? അങ്ങനെ ശങ്കിക്കേണ്ടാ. എന്നെ മറയ്ക്കുന്നുവെങ്കിൽ ലോകം അന്ധകാരത്തിലകപ്പെട്ട ഒരുവനെന്നപോലെ ഒന്നുംതന്നെ അറിയുകില്ല. എല്ലാറ്റിനേയും പ്രകാശിപ്പിച്ചുകൊണ്ടു സർവ്വപ്രാണികളിലും ആത്മാവായി വിളങ്ങുന്ന എന്നെ മായ (എന്റെ ശക്തി) മറയ്ക്കുന്നില്ല എന്ന് അർജ്ജുനന്ന് അനുഭവപ്പെടുത്തിക്കൊടുക്കുന്നു. ഭോക്താവായ ജീവന്റെ ഭോഗ്യത്തിന്നുവേണ്ടി എന്നിൽനിന്ന് ഉത്ഭവിച്ച മനോബുദ്ധ്യാദികളേയും, അവയുടെ വൃത്തികളേയും, ജാഗ്രദാദ്യവസ്ഥകളിൽ സർവ്വവിഷയങ്ങളേയും, കാലത്രയത്തിലുള്ള സകല സംഗതികളേയും പ്രകാശിപ്പിച്ചുംകൊണ്ട് പ്രത്യഗാത്മാവായിരിക്കുന്ന ഞാൻ അറിയുന്നു. ആത്മാവായ ഞാൻ അതൊന്നും അറിയുന്നില്ലെങ്കിൽ ജീവികൾക്ക് സുഖദുഃഖാദ്യവസ്ഥാജ്ഞാനമോ, വിഷയസുഖവസ്തുക്കളെ സമ്പാദിപ്പാനുള്ള വ്യാപാരമോ ഉണ്ടാകയില്ലല്ലോ. ലോകവ്യാപാരം നടന്നുകൊണ്ടിരിക്കുന്നതിനാൽ എന്നെ മായ മറച്ചില്ലെന്നുള്ളത് പ്രത്യക്ഷമാകുന്നു. മായയാൽ മറയ്ക്കപ്പെട്ടിരിക്കുന്ന മനോബുദ്ധ്യഹങ്കാരങ്ങളോ, അവയുടെ വൃത്തികളോ, ഒന്നുംതന്നെ എന്നെ അറിയുന്നില്ല. അതുകൊണ്ട് ആത്മാവായ എന്നെ ഒരുവനും ആത്മതത്വേന വിചാരിക്കുകയോ, കേൾക്കുകയോ, മനനംചെയ്യുകയോ സാക്ഷാത്തായറിയുകയോ ചെയ്യുന്നില്ല. അതുകൊണ്ട് ബുദ്ധ്യാദികളേയാണ് മായ മറയ്ക്കുന്നത്. ആത്മാവായ എന്നെയല്ലെന്ന് ധരിച്ചുകൊള്ളുക എന്ന് സാരം.

27. ഇച്ഛാദ്വേഷസമുത്ഥേന
ദ്വന്ദ്വമോഹേന ഭാരത!
സർവഭൂതാനി സമ്മോഹം
സർഗ്ഗേ യാന്തി പരന്തപ!

ഹേ ഭാരതാ! പരന്തപാ! ഇച്ഛ, ദ്വേഷം എന്നിവയിൽനിന്നുണ്ടാകുന്ന ദ്വന്ദ്വമോഹത്താൽ സർവ്വഭൂതങ്ങളും സൃഷ്ടിഗതിയിൽ ജനനത്തിൽത്തന്നെ മൂഢരായിത്തീരുന്നു. സമ്മോഹാധീനരായിത്തീരുന്നു.

ആത്മജ്ഞാനത്തെ വിരോധിക്കുന്നത് കാമാദിവൃത്തികളാണെന്ന് മുമ്പെ 20-ാമത്തെ ശ്ലോകത്തിൽ കാണിച്ചിട്ടുണ്ട്. ആ കാമാദിവൃത്തികൾ ഈ ജന്മത്തിൽ പ്രവർത്തിക്കുന്നതുകൊണ്ടോ, അതോ അതിന്നുമുമ്പോ ഉണ്ടാകുന്നത് എന്നാണ് ഈ ശ്ലോകംകൊണ്ടു വ്യക്തമാകുന്നത്. ഹേ ഭാരതാ, ബുദ്ധിശാലിയായ അർജ്ജുനാ! ഇച്ഛയ്ക്കനുകൂലമായതിൽ പ്രീതിയും, ഇച്ഛയ്ക്കു പ്രതികൂലമായതിൽ ദ്വേഷവും സ്വതേ ഉണ്ടാകുന്നു. അതുകാരണമായി സുഖവിഷയം, ദുഃഖവിഷയം എന്ന രണ്ടു ഭാവങ്ങളും ഉദിക്കുന്നു. ആ രണ്ടു ഭാവങ്ങളും ശരിയായ സ്ഥാനത്തല്ല ഉണ്ടാകുന്നത്. യഥാർത്ഥമായ സുഖം എന്താണ്? ദുഃഖം എങ്ങനെയുണ്ടാകും? ഇവ ശരിക്കു ധരിക്കുന്നില്ല. അതുകൊണ്ട് 'മോഹ' മെന്നാണ് ഇതിന്നു പേർ. ദുഃഖജനകമായ ശബ്ദാദിവിഷയങ്ങളെ സുഖജനകങ്ങളെന്നും, സത്യസുഖാസ്പദമായ ആത്മാന്വേഷണവും, അതിന്നാവശ്യമായ വിഷയപരിത്യാഗവും, ദുഃഖമെന്നുള്ള വിപരീതഭാവവും ജനിക്കുമ്പോൾത്തന്നെ സർവ്വപ്രാണികൾക്കും ജന്മാന്തരപാപകർമ്മം നിമിത്തമുണ്ടാകുന്നതുകൊണ്ട് അജ്ഞാനം നശിപ്പിക്കുവാൻ ഉപകരിക്കുന്ന ആത്മവിചാരത്തിൽ ഏർപ്പെടുന്നില്ല. അതിൽ ഏർപ്പെട്ടാൽത്തന്നെ പാപപ്രതിബന്ധംനിമിത്തം ജ്ഞാനമുണ്ടാകുന്നതുമില്ല. പൂർവ്വജന്മത്തിൽ ചെയ്ത പാപങ്ങളുടെ ഫലമായിട്ടാണ് ഇച്ഛാദ്വേഷാദിഭാവങ്ങൾ പ്രാണികൾക്കുണ്ടാകുന്നതെന്നുറപ്പിച്ചു പറഞ്ഞിരിക്കുന്നു.

28. യേഷാം ത്വന്തഗതം പാപം
ജനാനാം പുണ്യകർമ്മണാം
തേ ദ്വന്ദ്വമോഹനിർമ്മുക്താ
ഭജന്തേ മാം ദൃഢവ്രതാഃ

എന്നാൽ, പുണ്യചരിതന്മാരും പാപം നിശ്ശേഷം നശിച്ചിട്ടുള്ളവരുമായ ജനങ്ങൾ ദ്വന്ദ്വമോഹത്തിൽനിന്നു മുക്തരായി, ദൃഢവ്രതരായി എന്നെ ഭജിക്കുന്നു.

അപ്രകാരമാണെങ്കിൽ ദ്വന്ദ്വമോഹം എങ്ങനെ നശിക്കും? ആര് അങ്ങയെ ശരിയായറിഞ്ഞു ഭജിക്കും? എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. അതിശ്രദ്ധയോടെ, ഭക്തിനിയമങ്ങളോടെ ഈശ്വരപ്രീതിക്കുവേണ്ടി അനേകം ജന്മങ്ങളിൽ ചെയ്ത പുണ്യകർമ്മങ്ങളുടെ ഫലമായി ഏതൊരു ജനങ്ങളുടെ പൂർവ്വജന്മദുരിതം നിശ്ശേഷം നശിച്ചിരിക്കുന്നുവോ, അവർ ലൗകികവിഷയങ്ങളിൽ ഇഷ്ടാനിഷ്ടഭാവമാകുന്ന വിപരീതജ്ഞാനത്തിൽനിന്നു മുക്തന്മാരായി സർവ്വാധിഷ്ഠാനമായ ശ്രീവാസുദേവതത്ത്വം എന്ന ഒന്നു മാത്രമല്ലാതെ വേറെയൊന്നും അന്യമായിട്ടില്ല. എന്റെ ഹൃദയത്തിൽ പ്രകാശിക്കുന്ന ആ വാസുദേവതത്ത്വം തന്നെയാണ് 'ഞാൻ' എന്ന ദൃഢമായ നിശ്ചയത്തോടുകൂടെ നിരന്തരം സർവ്വാത്മാവായ എന്നെത്തന്നെ അനുസന്ധാനംചെയ്യും. അതിന്നു വിഘ്നംവരുത്തുന്ന എല്ലാവിധ കർമ്മങ്ങളേയും അവർ ഉപേക്ഷിക്കും. അവർ മാത്രം എന്നെ ഭജിക്കും. വിഷയസുഖഭ്രമംമൂലം കർമ്മങ്ങളിൽ ചുറ്റിത്തിരിയുന്ന ഭ്രാന്തന്മാർ എന്നെ ഭജിക്കുകയില്ല.

29. ജരാമരണമോക്ഷായ
മാമാ ശ്രിത്യ യതന്തി യേ
തേ ബ്രഹ്മ തദ് വിദുഃ കൃത്സ്ന-
മദ്ധ്യാത്മം കർമ്മ ചാഖിലം.

ജരാമരണങ്ങളിൽനിന്നും മുക്തി ലഭിക്കുന്നതിന്നുവേണ്ടി എന്നെ ആശ്രയിച്ചുകൊണ്ട് ഏതവർ യത്നിക്കുന്നുവോ, അവർ ആ ബ്രഹ്മത്തേയും സമഗ്രമായ അദ്ധ്യാത്മതത്ത്വത്തേയും സർവ്വകർമ്മത്തേയും അറിയുന്നു.

ഈ പറഞ്ഞ ശ്ലോകങ്ങൾകൊണ്ട് സർവ്വാത്മാവായി സർവ്വത്ര വിളങ്ങുന്ന എന്നെ നിരന്തരം പ്രത്യഗാത്മാവായി അനുസന്ധാനം ചെയ്യുന്ന ഉത്തമാധികാരികൾ വിദേഹകൈവല്യത്തെ പ്രാപിക്കും എന്നുറപ്പിച്ചുവല്ലോ. അവരിൽ പ്രാധാന്യം ജ്ഞാനിക്കാണെന്നും പ്രസ്താവിച്ചു. ഏറ്റവും സൂക്ഷ്മമായ നിർഗുണബ്രഹ്മത്തെ അനുസന്ധാനംചെയ്യുവാൻ സാധിക്കാത്ത മന്ദബുദ്ധികൾക്ക് മോക്ഷത്തിന്നു സൽഗുണബ്രഹ്മോപാസനത്തെ ഉപദേശിക്കുകയാണ് ഇനി ചെയ്യുന്നത്. ജനനമരണാദി സർവ്വദുഃഖങ്ങളുടേയും നിവൃത്തിക്കു സർവ്വകാരണവും സർവ്വാത്മാവും പരമേശ്വരനുമായ എന്നെ ആശ്രയിച്ചിട്ട്, എന്റെ സ്വരൂപത്തെ ധ്യാനിക്കുന്നതിൽ ഏതു മുമുക്ഷുക്കൾ പരിശ്രമിക്കുന്നുവോ, നിരന്തരമായ ആ ധ്യാനത്തിന്റെ മഹിമകൊണ്ടു സർവ്വാത്മാവായും, സർവ്വകർമ്മമായുമിരിക്കുന്നതു ബ്രഹ്മംതന്നെയാണെന്ന് അവർ അറിയും. സമുദ്രത്തിൽ തിരമാലകളും, നുരകളും, ചുഴികളും, ഭിന്നാകൃതികളിൽ കാണപ്പെടുന്നുവെങ്കിലും അവയുടെ ചലനാദിക്രിയകളും ജലസ്വരൂപത്തിൽനിന്നു വേറിട്ടവയല്ലെന്ന് പ്രത്യക്ഷമായി അറിയുന്നതുപോലെ എല്ലാവരിലും ആത്മാവായിരിക്കുന്നതും സർവ്വകർമ്മങ്ങൾ ചെയ്യുന്നതും ബ്രഹ്മംതന്നെയെന്നും കാണുന്നതിൽ യുക്തിക്കും അനുഭവത്തിന്നും യാതൊരു തെറ്റുമില്ല.

30. സാധിഭൂതാധിദൈവം മാം
സാധിയജ്ഞം ച യേ വിദുഃ
പ്രയാണകാലേƒപി ച മാം
തേ വിദുർയുക്തചേതസഃ

അധിഭൂതത്തോടും, അധിദൈവത്തോടും, അധിയജ്ഞത്തോടും കൂടിയവനായി എന്നെ ഏതവർ അറിയുന്നുവോ, മൃത്യുകാലത്തിൽക്കൂടിയും അവർ യോഗയുക്തചിത്തരായിട്ട് എന്നെ സാക്ഷാൽക്കരിക്കുന്നു.

'സർവ്വം ബ്രഹ്മം' തന്നെ എന്നു കാണുവാൻ പരിശ്രമിക്കുന്നവർ എന്നെ സർവ്വാത്മാവും സർവ്വകർമ്മവുമാണെന്നു മാത്രമല്ല, അധിഭൂതാദികളുമാണെന്നറിയും. കാര്യരൂപത്തിൽ കാണപ്പെടുന്നതെല്ലാം അധിഭൂതമാണ്; ഹിരണ്യഗർഭൻ, അഗ്നി മുതലായ സർവ്വദേവതകളും അധി ദൈവമാണ്. യജ്ഞാദി ദേവതകൾ അധികയജ്ഞമാണ്. ഇതെല്ലാമായി വിളങ്ങുന്നത് ബ്രഹ്മം ഏകംതന്നെയാണെന്നു നിരന്തരം ആര് ധ്യാനിക്കുന്നുവോ, അവർ മരണസമയത്തും എന്നെക്കാണും. അപ്പോൾ എന്നെയല്ലാതെ ഇതര ദേവതയേയോ, സ്വദേഹത്തെയോ, മരണവേദനയേയോ ഒന്നും അവർ അറിയുകയില്ല. അതുകൊണ്ട് വ്യത്യസ്തമായി കാണപ്പെടുന്ന എല്ലാറ്റിലും ബ്രഹ്മഭാവനയഭ്യസിക്കുന്ന സഗുണോപാസകനും ക്രമത്തിൽ മുക്തിക്ക് അർഹനായിത്തീരുന്നതാണ്.

## അദ്ധ്യായം 8

**32. അക്ഷരബ്രഹ്മയോഗം –** ശ്രീകൃഷ്ണഭഗവാന്റെ മൊഴികൾ അടങ്ങിയിരുന്ന ചില വസ്തുതകൾ അർജ്ജുനന്റെ ജിജ്ഞാസയെ ഉദ്ദീപിപ്പിച്ചു.

അർജ്ജുനൻ ചോദിച്ചു: "അല്ലയോ, പുരുഷോത്തമാ! പുണ്യാത്മാക്കൾക്ക് അറിയുവാൻ കഴിയുമെന്നു പറയുന്ന ആ ബ്രഹ്മം ഏതാണ്? ആ കർമ്മമേത്? അധിഭൂതമെന്നു പറയപ്പെടുന്നത് ഏത്? ഏതാണ് അധിദൈവമെന്നു പറഞ്ഞിരിക്കുന്നത്? ഈ ദേഹത്തിലിരിക്കുന്ന അധിയജ്ഞൻ ആരാണ്? ഏതു പ്രകാരമാണ് അവർ ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നത്? മരണകാലത്ത് സമാഹിതചിത്തന്മാർക്ക് എങ്ങനെ അങ്ങയെ അറിയാൻ കഴിയും?

അർജ്ജുനന്റെ ഈ ന്യായങ്ങളായ ചോദ്യങ്ങൾക്ക് ക്രമത്തിൽ ഭഗവാൻ ഉത്തരം പറയുന്നു:

"നാശമില്ലാത്തതും പരമാത്മാവായുമിരിക്കുന്ന വസ്തുവാണ് 'ബ്രഹ്മ'മെന്നു പറയുന്നത്. പരമമായ ആ ബ്രഹ്മം ദേഹംതോറും ജീവാത്മാവായി നിലകൊള്ളുന്നു. അതിനെ സ്വഭാവം എന്നു പറയുന്നു. ആ സ്വഭാവംതന്നെയാണ് 'ആദ്ധ്യാത്മം'. ദേഹത്തെസംബന്ധിച്ചിടത്തോളം ജീവാത്മാവ് എന്ന നിലയിൽ തുടങ്ങി പരമാർത്ഥ ബ്രഹ്മമായി അവസാനിക്കുന്ന വസ്തുവായ സ്വഭാവത്തെ 'ആദ്ധ്യാത്മ'മെന്നു പറയാം. ദേവതകളെ ഉദ്ദേശിച്ചു പായസാദികളായ ദ്രവ്യങ്ങളെ ഹോമിക്കുന്നതിനെ 'വിസ്സർഗ്ഗം' എന്നു പറയുന്നു. ഭൂതവസ്തുക്കളുടെ ഉൽപത്തിക്കു കാരണവും വിസർഗ്ഗലക്ഷണവുമായ യജ്ഞമാണ് കർമ്മം. ബീജഭൂതമായ ഈ കർമ്മത്തിൽനിന്ന് വൃഷ്ട്യാദികൾവഴി സ്ഥാവരജംഗമങ്ങളായ ഭൂതങ്ങൾ ഉണ്ടാകും എന്നാണ് പ്രസിദ്ധി. ഉൽപത്തിവിനാശങ്ങളുള്ള എല്ലാ പ്രാണികളേയും അധിഭൂതശബ്ദം കൊണ്ടു പരാമർശിക്കാം. സകല പ്രാണികളുടേയും ഇന്ദ്രിയങ്ങളെ അനുഗ്രഹിച്ചുകൊണ്ട് ആദിത്യമണ്ഡലത്തിന്റെ ഉള്ളിൽ വസിക്കുന്ന ഹിരണ്യഗർഭനായ പുരുഷനാണ് 'അധിദൈവതം'. തന്നാൽ സർവ്വവും പൂർണ്ണമാകുന്നതുകൊണ്ടും ശരീരത്തിൽ ഇരിക്കുന്നതുകൊണ്ടുമാണ് ഹിരണ്യഗർഭന് 'പുരുഷൻ' എന്ന പേരു സിദ്ധിച്ചത്. യജ്ഞങ്ങൾ മുഴുവൻ താനാണെന്ന് അഭിമാനിക്കുന്നതും വിഷ്ണു എന്നു പേരുള്ളതുമായ ദേവതയാണ് 'അധിയജ്ഞൻ'. ആ വിഷ്ണുതന്നെയാണ് ഞാൻ. ഈ ദേഹത്തിലിരിക്കുന്ന യജ്ഞത്തെസംബന്ധിച്ച ഞാൻ 'അധിയജ്ഞൻ' തന്നെ. ദേഹംകൊണ്ട് നിർവ്വഹിക്കപ്പെടേണ്ടതും ദേഹത്തോട് ബന്ധപ്പെട്ടതുമാകകൊണ്ടാണ് യജ്ഞത്തെ ദേഹത്തിലിരിക്കുന്നത് എന്നു പറയുന്നത്.

മരണകാലത്ത് പരമേശ്വരനും വിഷ്ണുവുമായ എന്നെ സ്മരിച്ചുകൊണ്ട് ശരീരം ഉപേക്ഷിച്ചുപോകുന്നവൻ മദ്ഭാവത്തെ

(വൈഷ്ണവമായ തത്ത്വത്തെ) പ്രാപിക്കുമെന്നതിൽ യാതൊരു സംശയവുമില്ല. ഇത് എന്നെസംബന്ധിച്ചുമാത്രം നിലനില്ക്കുന്ന ഒരു നിയമമല്ല. ഒരുവൻ ഏതേതു ഭാവത്തെ സ്മരിച്ചുകൊണ്ട് മരണകാലത്തു ശരീരം പരിത്യജിക്കുമോ അവൻ പിന്നെ സർവ്വദാതുക്കരെ അതിന്റെ രൂപത്തെത്തന്നെ സ്മരിച്ചുകൊണ്ട് അതാതു ഭാവത്തെത്തന്നെ പ്രാപിക്കുന്നു. അർജ്ജുനാ, ഇങ്ങനെ മരണകാലത്തെ ഭാവന ദേഹാന്തരത്തെ പ്രാപിക്കുന്നതിന് കാരണമായിത്തീരുമെന്നതുകൊണ്ട് എല്ലാ കാലത്തും നീ എന്നെ സ്മരിക്കുക. ശാസ്ത്രമനുസരിച്ച് സ്വധർമ്മമായ യുദ്ധവും നീ ചെയ്യുക. വാസുദേവനായ എന്നിൽ മനസ്സും ബുദ്ധിയും അർപ്പിക്കുന്ന നീ എന്നെത്തന്നെ സ്മരണയനുസരിച്ച് പ്രാപിക്കുമെന്നതിൽ സംശയമില്ല.

എടോ അർജ്ജുനാ! അഭ്യാസയോഗത്തോടുകൂടിയും മറ്റു വിഷയങ്ങളിൽ പ്രവേശിക്കാതെയുമിരിക്കുന്ന മനസ്സുകൊണ്ട് സൂര്യമണ്ഡലനിഷ്ഠമായ പരമപുരുഷനെ ആര് ശാസ്ത്രവും ആചാര്യനും ഉപദേശിച്ച വിധം ധ്യാനിക്കുമോ, അവൻ ആ പുരുഷനെത്തന്നെ പ്രാപിക്കുന്നതാണ്. ചിത്തസമർപ്പണത്തിന് വിഷയഭൂതമായ ഒന്നിൽ മറ്റുതരം അറിവുകൾകൊണ്ട് മറയാത്ത ഒരേ തരം അറിവുകളുടെ ആവർത്തനമാണ് അഭ്യാസം. ആ അഭ്യാസമാകുന്ന യോഗത്തെ അഭ്യാസയോഗമെന്നു പറയുന്നു. ഈ അഭ്യാസയോഗത്തിൽ വ്യാപരിക്കുന്ന യോഗിയുടെ ചിത്തത്തിന് മറ്റു വിഷയങ്ങളിൽ പോകുന്ന സ്വഭാവം ഉണ്ടാകയില്ല. ക്രാന്തദർശിയും, സർവ്വജ്ഞനും, ചിരന്തനനും, സകല ജഗത്തിന്റേയും ശാസിതാവും, സൂക്ഷ്മമായ അണുവിനേക്കാൾ കൂടുതൽ സൂക്ഷ്മരൂപനും, കർമ്മങ്ങൾക്ക് അനുരൂപമായ ഫലങ്ങളെ നാനാപ്രകാരത്തിൽ പ്രാണിവർഗ്ഗത്തിന്നു വിഭജിച്ചു നല്കുന്നവനും നിയതസ്വരൂപനാണെങ്കിലും ആർക്കും ചിന്തിക്കുവാൻ സാധിക്കാത്ത രൂപത്തോടുകൂടിയവനും, ആദിത്യനെപ്പോലെ നിത്യചൈതന്യപ്രകാശനും, അജ്ഞാനരൂപമായ മോഹാന്ധകാരത്തെ അതിക്രമിച്ചു നില്ക്കുന്നവനും, പ്രകാശാത്മകനും പരമാത്മാവുമാണ് ആ പുരുഷൻ. ചലനം കൂടാത്ത മനസ്സോടും, ഭക്തിയോടും, സമാധിജന്യമായ സംസ്കാരസമൂഹംകൊണ്ടുണ്ടാകുന്ന ചിത്തസ്ഥൈര്യമാകുന്ന യോഗബലത്തോടുംകൂടി ജ്ഞാനിയായ യോഗി ചിത്തത്തെ ആദ്യം ഹൃദയപുണ്ഡരീകത്തിൽ വശീകരിച്ചിട്ട് പിന്നീട് ക്രമത്തിൽ ഭൂമികളെ ജയിച്ച് ഊർദ്ധ്വഗാമിയായ നാഡിവഴി ഭ്രൂമദ്ധ്യത്തിൽ പ്രാണനെ ഉറപ്പിച്ചുനിർത്തിയിട്ട്; പ്രമാദരഹിതനായി മരണകാലത്ത് ആ പുരുഷനെ ധ്യാനിക്കുന്നതായാൽ തത്പ്രാപ്തി, ബ്രഹ്മപ്രാപ്തി ലഭിക്കുന്നതാണ്. എടോ അർജ്ജുനാ, വേദജ്ഞന്മാർ നിത്യമെന്നും നിർവ്വിശേഷമെന്നും ഉദ്ഘോഷിക്കുന്നതും. രാഗം ജയിച്ച് സന്ന്യാസം തത്ത്വജ്ഞാനം വഴി പ്രാപിക്കുന്നതും ബ്രഹ്മചാരികൾ ഗുരുകുലത്തിൽ പാർത്തു പഠിച്ച് അറിയുവാൻ ആഗ്രഹിക്കുന്നതും അക്ഷരമെന്ന പേരിൽ അറിയപ്പെടുന്നതുമായ ആ സ്ഥാനത്തെക്കുറിച്ചും ഞാൻ നിനക്കു ചുരുക്കി പറഞ്ഞുതരാം. എല്ലാ ഇന്ദ്രിയദ്വാരങ്ങളേയും അടക്കി മനസ്സിനെ ഹൃദയപുണ്ഡരീകത്തിൽ വൃത്തിരഹിതമായ നിർത്തി, അങ്ങനെ വശീകൃതമായ മനസ്സോടുകൂടി സ്വന്തം പ്രാണനെ ഹൃദയത്തിൽ നിന്നും മേല്പോട്ടുപോകുന്ന നാഡിയിൽക്കൂടി മുകളിൽ കയറ്റി, മൂർദ്ധാവിൽ പ്രവേശിപ്പിച്ച് യോഗധാരണ ചെയ്തുകൊണ്ടും, ബ്രഹ്മത്തിന്റെ പേരായ 'ഓം' എന്ന അക്ഷരത്തെ ഉച്ചരിച്ചുകൊണ്ടും അതിന്റെ അർത്ഥമായും ഈശ്വരനായും ഇരിക്കുന്ന എന്നെ സ്മരിച്ചുകൊണ്ടും ആര് ശരീരം വെടിഞ്ഞുപോകുന്നവോ, അവൻ പരമോത്കൃഷ്ടമായ ഗതിയെ പ്രാപിക്കും. മാത്രമല്ല, മറ്റു വിഷയങ്ങളിൽ മനസ്സിനെ പ്രവേശിപ്പിക്കാതെ നിരന്തരം ദീർഘകാലം എന്നെ സ്മരിക്കുന്ന സമാഹിതചിത്തനായ യോഗിക്ക് ഞാൻ സുലഭനായിരിക്കുന്നതാണ്. ഞാൻ സുലഭനായിത്തീർന്നാൽ എന്താണ് പ്രയോജനമെന്നു ചോദിക്കാം. എന്നെ ലഭിക്കുന്നതുകൊണ്ട് മഹത്തായ പ്രയോജനം നേടാം. മോക്ഷമെന്ന പ്രസിദ്ധമായ ഉൽകൃഷ്ടസിദ്ധിയെ പ്രാപിച്ച മഹാത്മാക്കളായ യതിമാർ പരമേശ്വരനായ എന്നെ പ്രാപിച്ചിട്ട് ആദ്ധ്യാത്മികാദികളായ ദുഃഖങ്ങൾക്കു കാരണമായി അവ്യവസ്ഥിതവുമായിരിക്കുന്ന പുനർജ്ജന്മത്തെ പ്രാപിക്കുകയില്ല. എന്നെ പ്രാപിക്കാത്തവർ തീർച്ചയായും വീണ്ടും വീണ്ടും ജനിക്കുന്നതാണ്. ബ്രഹ്മലോകംവരെയുള്ള എല്ലാ ലോകങ്ങളും പുനരാവർത്തനസ്വഭാവത്തോടുകൂടിയവയാണ്. എന്നെ പ്രാപിക്കുന്നവർക്കുമാത്രമേ പുനർജ്ജന്മം ഉണ്ടാകാതിരിക്കയുള്ളൂ. കാലപരിച്ഛിന്നത്വമുള്ളതുകൊണ്ടാണ് ഈ ലോകങ്ങൾ ഇങ്ങനെ പുനരാവൃത്തികളാകുന്നത്. കാലസംഖ്യാവിജ്ഞരായ ജനങ്ങൾ പ്രജാപതിയും വിരാട്ടുമായ ബ്രഹ്മാവിന്റെ ഒരു പകൽ ആയിരം ചതുർയുഗങ്ങൾകൊണ്ട് അവസാനിക്കുന്നതാണെന്നും, രാത്രിയും അത്രയുംതന്നെ നീണ്ടതാണെന്നും അറിയുന്നുണ്ട്. ഇങ്ങനെ ലോകങ്ങൾ കാലപരിച്ഛിന്നങ്ങളാണെന്നുള്ളതുകൊണ്ട് അവ പുനരാവർത്തികളാണെന്നു തീരുമാനിക്കാവുന്നതാണ്.

പ്രജാപതിയുടെ ഉറങ്ങുമ്പോഴത്തെ അവസ്ഥയാണ് അവ്യക്തം. പ്രജാപതി ഉണർന്നെഴുന്നേല്ക്കുമ്പോൾ പകലിന്റെ ആരംഭത്തിൽ സ്ഥാവരജംഗമങ്ങളായ സകല പ്രജകളും ആ അവ്യക്തത്തിൽനിന്ന് ആവിർഭവിക്കുന്നു. അതുപോലെ രാത്രിയുടെ തുടക്കത്തിൽ പ്രജാപതിയുടെ നിദ്രാകാലത്തിൽ എല്ലാ വസ്തുക്കളും മുമ്പെ പറഞ്ഞ അവ്യക്തത്തിൽത്തന്നെ ലയിക്കും. പൂർവ്വകല്പത്തിൽ ഉണ്ടായിരുന്ന സ്ഥാവരജംഗമങ്ങളായ ജീവിസമുദായംതന്നെ പകലിന്റെ ആരംഭത്തിൽ വീണ്ടും വീണ്ടും ജനിക്കുകയും രാത്രി വരുമ്പോൾ കർമ്മത്തിന്നധീനമായി നശിക്കുകയും പകൽ വരുമ്പോൾ വീണ്ടും കർമ്മത്തിന്റെ സ്വഭാവമനുസരിച്ച് ജനിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. എല്ലാ ഭൂതസഞ്ചയത്തിനും ബീജഭൂതമായും അവിദ്യാരൂപമായുമിരിക്കുന്ന ആ അവ്യക്തത്തിൽ നിന്നും എത്രയോ വ്യത്യസ്തമായി വേറൊരു അവ്യക്തവസ്തുവാണ് (അതീന്ദ്രിയവസ്തു) അക്ഷരമെന്ന് അറിയപ്പെടുന്ന പരബ്രഹ്മം. സനാതനമായ അത് ബ്രഹ്മാദികളായ എല്ലാ ഭൂതങ്ങളും നശിച്ചാലും നശിക്കാത്തതാണ്. അവ്യക്തമെന്നും അക്ഷരമെന്നും പറയപ്പെടുന്ന ആ ഭാവമാണ് പരമപുരുഷാർത്ഥം. ഏതൊന്നിനെ പ്രാപിച്ചാൽ യോഗികൾ പിന്നെ സംസാരത്തിലേക്കു മടങ്ങിവരുന്നില്ലയോ, അതു വിഷ്ണുവായ എന്നെ സംബന്ധിച്ച പ്രകൃഷ്ടമായ സ്ഥാനമാണ്. കാര്യഭൂതങ്ങളായ ഭൂതജാലങ്ങൾക്കു മുഴുവൻ കാരണമെന്ന നിലയിൽ ആവാസസ്ഥാനമായി ഘടാദികളിൽ ആകാശമെന്നപോലെ ജഗത്തിൽ എങ്ങും നിറഞ്ഞിരിക്കുന്നവനും നിരതിശയനുമായ ആ പരമപുരുഷനെ ജ്ഞാനലക്ഷണവും ആത്മവിഷയവുമായ ഭക്തി കൊണ്ടു പ്രാപിക്കാവുന്നതാണ്.

എടോ അർജ്ജുനാ, ഇനി യോഗികൾ എപ്പോൾ മൃതരായാൽ പുനർജ്ജന്മമില്ലായ്മയെ (അനാവൃത്തിയെ) പ്രാപിക്കുമോ ആ കാലങ്ങളെപ്പറ്റി ഞാൻ വ്യക്തമാക്കാം.

അഗ്നി, ജ്യോതിസ്സ്, പകൽ, വെളുത്തപക്ഷം, ആറു മാസങ്ങളടങ്ങിയ ഉത്തരായണം എന്നീ കാലങ്ങളിൽ അതാത് അഭിമാനിദേവതകളാകുന്ന മാർഗ്ഗങ്ങൾവഴി മരണം പ്രാപിച്ചുപോകുന്ന ബ്രഹ്മോപാസകന്മാർ ക്രമത്തിൽ ബ്രഹ്മത്തെ പ്രാപിക്കും. തത്വജ്ഞാനനിഷ്ഠന്മാരും സദ്യോമുക്തിയെ പ്രാപിക്കുന്നവരുമായ മഹാന്മാർക്ക് ഒരിടത്തും പോവുക, വരിക എന്നീ സ്വഭാവങ്ങളില്ല. ബ്രഹ്മനിലീന പ്രാണന്മാരായ അവർ ബ്രഹ്മഭൂതന്മാരായിത്തന്നെ തീരുകയാണ്. ധൂമം, രാത്രി, കറുത്തപക്ഷം, ആറു മാസങ്ങളടങ്ങിയ ദക്ഷിണായനം എന്നീ കാലങ്ങളിൽ അതാത് അഭിമാനികളായ ദേവതകളാകുന്ന മാർഗ്ഗങ്ങൾവഴി മരണംപ്രാപിച്ചുപോകുന്ന കർമ്മയോഗി ചന്ദ്രസംബന്ധിയായ ജ്യോതിസ്സിനെ പ്രാപിച്ച് ഇഷ്ടാദികർമ്മങ്ങളുടെ ഫലം അനുഭവിച്ചതിന്നുശേഷം അത് നശിക്കുമ്പോൾ വീണ്ടും ജനിക്കുന്നു.

ഈ വഴിക്ക് ഒന്നാമത്തേതിനെ ശുക്ലമെന്നും, രണ്ടാമത്തേതിനെ കൃഷ്ണമെന്നും പറയുന്നു. ജ്ഞാനപ്രകാശകത്വമുള്ളതുകൊണ്ടാണ് ഒന്നാമത്തേതിന് ശുക്ലം എന്ന പേര് സിദ്ധിച്ചത്. ജ്ഞാനപ്രകാശകത്വം ഇല്ലാത്തതുകൊണ്ടാണ് രണ്ടാമത്തേതിന് കൃഷ്ണമെന്നു പേര് ലഭിച്ചത്. ഈ രണ്ടു മാർഗ്ഗങ്ങളിൽ ശുക്ലമാർഗ്ഗം ജ്ഞാനാധികാരിക്കും കൃഷ്ണമാർഗ്ഗം കർമ്മാധികാരി

ക്കുമുള്ളതാണ്. ലോകത്തിന്നു പൊതുവെയുള്ളതല്ല ഈ മാർഗ്ഗങ്ങൾ. സംസാരം അനാദിയായിരിക്കുന്നതുകൊണ്ട് ഈ മാർഗ്ഗങ്ങളും അനാദികളായിരിക്കും. അവയിൽ ശുക്ലമാർഗ്ഗത്തിൽക്കൂടി പോകുന്ന ജ്ഞാനികൾക്കു പുനർജ്ജന്മം ഉണ്ടാകയില്ല. എന്നാൽ കൃഷ്ണമാർഗ്ഗത്തിൽക്കൂടി പോകുന്ന കർമ്മികൾക്കു പിന്നേയും പിന്നേയും ജന്മം ഉണ്ടാകും.

ഈ മാർഗ്ഗങ്ങളിൽ ശുക്ലമാർഗ്ഗം മോക്ഷത്തിന്നും കൃഷ്ണമാർഗ്ഗം സംസാരത്തിനും കാരണമാകുമെന്ന് അറിയുന്ന ഒരു യോഗിയും പിന്നെ മോഹത്തിന്നു വിധേയനാകയില്ല. എടോ അർജ്ജുനാ, അതുകൊണ്ട് നീ എല്ലാ സമയത്തും യോഗയുക്തനായി ഇരിക്കണം. വിധിപ്രകാരം അനുഷ്ഠിക്കപ്പെട്ട വേദാദ്ധ്യയനം, യജ്ഞം, തപസ്സ്, ദാനം ഇവയ്ക്ക് ശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള പുണ്യഫലങ്ങളെല്ലാം, ഇവിടെ വിവരിച്ചിട്ടുള്ള കാര്യങ്ങൾ ശരിക്കു ധരിച്ച് അനുഷ്ഠിക്കുന്ന യോഗിക്ക് അതിക്രമിക്കുവാൻ കഴിയും. എന്നുതന്നെയല്ല ആ യോഗി പ്രകൃഷ്ടസ്ഥാനമായ ബ്രഹ്മത്തെ പ്രാപിക്കുന്നതുമാണ്.

## അദ്ധ്യായം 8

**അക്ഷരബ്രഹ്മയോഗം** – അർജ്ജുനൻ പറഞ്ഞു:

1. കിം തദ് ബ്രഹ്മ കിമദ്ധ്യാത്മം
കിം കർമ്മ പുരുഷോത്തമ!
അധിഭൂതം ച കിം പ്രോക്ത-
മധിദൈവം കിമുച്യതേ.

ഹേ പുരുഷോത്തമാ! ആ ബ്രഹ്മം എന്ത്? എന്താണ് ആ അദ്ധ്യാത്മം? കർമ്മം എന്നത് എന്ത്? അധിഭൂതം എന്നു പറയുന്നത് എന്ത്? എന്താണ് അധിദൈവം എന്നു പറയപ്പെടുന്നത്?

മന്ദബുദ്ധികളായവർക്ക് നിർവ്വിശേഷബ്രഹ്മത്തെ അറിവാൻ കഴിയാതിരിക്കുന്നതുകൊണ്ട് അവരുടെ ബുദ്ധിയുടെ ശുദ്ധിക്കു വേണ്ടി സഗുണബ്രഹ്മത്തെ ഉപാസിക്കണം എന്ന് 7-ാം അദ്ധ്യായാവസാനത്തിൽ അല്പം പറഞ്ഞുവല്ലോ. സത്വശുദ്ധി ലഭിക്കുമ്പോൾ അവർ സമസ്തരായി വിളങ്ങുന്ന ബ്രഹ്മത്തെ അറിയുമെന്നും പറഞ്ഞിട്ടുണ്ട്. ബ്രഹ്മം, കർമ്മം, അദ്ധ്യാത്മം എന്ന ശബ്ദങ്ങൾക്ക് ഒന്നിലധികം അർത്ഥമുള്ളതുകൊണ്ട് ഭഗവാനുദ്ദേശിച്ച അർത്ഥമെന്താണെന്നറിവാനാഗ്രഹിക്കുന്ന അർജ്ജുനൻ ചോദിക്കുന്നു. അല്ലയോ പുരുഷോത്തമാ! പരബ്രഹ്മം അപരബ്രഹ്മം എന്ന രണ്ടിനേയും ബ്രഹ്മം എന്നുതന്നെ പറയാറുണ്ടല്ലോ. അതിൽ അങ്ങ് ഉദ്ദേശിച്ചത് ഏതിനെയാണ്? ദേഹത്തിൽ വസിക്കുന്ന പ്രാണൻ, ഇന്ദ്രിയങ്ങൾ, ആത്മാവ് എന്നിവയെക്കുറിച്ചും അധ്യാത്മശബ്ദം ഉപയോഗിക്കുന്നു. അതിൽ ഏതിനെക്കുറിച്ചാണ് അങ്ങുന്നു പറഞ്ഞത്? ശ്രൗതം, സ്മാർത്തം, ലൗകികം എന്ന മൂന്നിനെപ്പറ്റിയും കർമ്മം എന്നു പറയാറില്ലയോ? അതിൽ അങ്ങു പറഞ്ഞ കർമ്മശബ്ദം ഏതിനെ കാണിക്കുന്നതാണ്? കാരണഭൂതങ്ങൾക്കും കാര്യങ്ങളായ പൃഥിവി തുടങ്ങിയ സ്ഥൂലഭൂതങ്ങൾക്കും അതിഭൂതശബ്ദം പ്രയോഗിക്കുന്നു. അതിൽ ഏതിനെയാണ് അങ്ങുന്നു നിർദ്ദേശിച്ചത്? അധിദൈവശബ്ദം അഗ്ന്യാദികളായ എല്ലാ ദേവതകളേയോ, ഏതാനും ചില ദേവതകളേയോ കാണിക്കുന്നത്?

2. അധികജ്ഞഃ കഥം കോ/ത്ര
ദേഹേ/സ്മിൻ മധുസൂദന!
പ്രയാണകാലേ ച കഥം
ജ്ഞേയോ/സി നിയതാത്മഭിഃ

ഹേ മധുസൂദനാ! അധിയജ്ഞൻ ആര്? ഇതിൽ അധിയജ്ഞൻ എങ്ങനെ ഇരിക്കുന്നു? ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്നുവോ? പ്രയാണകാലത്തിലും (മരണകാലത്തിനും) സംയതചിത്തന്മാരാൽ എങ്ങനെ അങ്ങ് അറിയപ്പെടുന്നു?

വിജ്ഞാനത്തേയും വിഷ്ണുവിനേയും യജ്ഞത്തിന്ന് അധിഷ്ഠാനമായി പറയുന്നുണ്ടല്ലോ. അധിയജ്ഞശബ്ദം അതിൽ ആരെയാണു കാണിക്കുന്നത്? ആ ദേവൻ ഈ ദേഹത്തിൽ ആകൃതിയോടുകൂടിയവനോ, നിരാകാരനോ, ബുദ്ധ്യാദിയിൽ ഉൾപ്പെട്ടവനോ, അതോ മറ്റു വല്ലവരോ? മരണകാലത്തിൽ ചിത്തത്തെ ഏകാഗ്രമാക്കിയവർ അങ്ങനെ സഗുണനായിട്ടോ, ഗുണാതീതനായിട്ടോ അറിയേണ്ടത്, എന്ന സംഗതികളെ സ്പഷ്ടമാക്കിത്തരണേ!

ശ്രീഭഗവാൻ പറഞ്ഞു:

3. അക്ഷരം ബ്രഹ്മ പരമം
സ്വഭാവോ/ധ്യാത്മമുച്യതേ
ഭൂതഭാവോദ്ഭവകരോ
വിസർഗ്ഗഃ കർമ്മസംജ്ഞിതഃ.

പരമമായ അക്ഷരമത്രേ, അനശ്വരവും സർവ്വോൽകൃഷ്ടവുമത്രേ ബ്രഹ്മം. അദ്ധ്യാത്മം ബ്രഹ്മത്തിന്റെ ജീവസ്വരൂപത്തിലുള്ള ഭാവമാണെന്നു പറയപ്പെടുന്നു. ഭൂതങ്ങളുടെ ഭാവവിശേഷങ്ങളെ ഉത്ഭവിപ്പിക്കുന്ന വിസർഗ്ഗത്തിന്ന്, വിശ്വസൃഷ്ടിക്കു കാരണമായ യജ്ഞത്തിന്നു കർമ്മമെന്നു പേർ.

അർജ്ജുനൻ ചോദിച്ച ഏഴു ചോദ്യങ്ങളുടെ അർത്ഥം എളുപ്പത്തിൽ ധരിപ്പിക്കുവാൻ സാരം മാത്രമായിട്ട് ഭഗവാൻ പറയുന്നു: ഏതൊരു കാരണവശാലും ഏതൊരു കാലത്തും നശിക്കാത്തതും എല്ലാറ്റിലുംവെച്ച് ഉത്തമവുമായ പരബ്രഹ്മം എന്നാണ് ബ്രഹ്മശബ്ദത്തിന്ന് അർത്ഥം. സർവ്വത്ര അന്തരാത്മാവായി വിളങ്ങുന്ന ബ്രഹ്മത്തിന്റെ സ്വഭാവത്തെത്തന്നെയാണ് അദ്ധ്യാത്മം എന്ന ശബ്ദം വെളിപ്പെടുത്തുന്നത്. 'ഞാൻ' എന്ന ഭാവത്തെ പ്രകാശിപ്പിച്ചുകൊണ്ട് ഘടാന്തർഭാഗത്തിൽ ആകാശമെന്ന പോലെ സർവ്വത്ര വസിക്കുന്നത് പരബ്രഹ്മസ്വഭാവമായതുകൊണ്ട് ആ 'സ്വഭാവത്തെ'യാണ് അദ്ധ്യാത്മശബ്ദം കാണിക്കുന്നത് എന്നു സാരം. സ്ഥാവരജംഗമസ്വരൂപത്തിൽ കാണപ്പെടുന്ന ജഗത്തിന്റെ ഉത്ഭവത്തിന്ന് കാരണമായ യജ്ഞത്തെയാണ് 'കർമ്മം' എന്നു പറയുന്നത്. വൃഷ്ട്യാദികൾനിമിത്തം സസ്യാദികളും അവയിൽനിന്നു പ്രാണികളും ജനിക്കുന്നു. യജ്ഞം വൃഷ്ട്യാദികൾക്കു കാരണമാണല്ലോ. അതുകൊണ്ടു കർമ്മശബ്ദം യജ്ഞാർത്ഥത്താൽ ഉപയോഗിക്കപ്പെട്ടിരിക്കുകയാണ്.

4. അധിഭൂതം ക്ഷരോ ഭാവഃ
പുരുഷശ്ചാധിദൈവതം
അധിയജ്ഞോ/ഹമേവാത്ര
ദേഹേ ദേഹഭൃതാം വര!

ഹേ ദേഹധാരികളിൽവെച്ച് ശ്രേഷ്ഠാ! അധിഭൂതം ക്ഷരമായ, നശിക്കുന്ന, പദാർത്ഥങ്ങളുടെ ഭാവമാണ്. വിരാട്പുരുഷനാണ് അധിദൈവതം. ഈ ദേഹത്തിൽ ഇരിക്കുന്ന ഞാൻതന്നെയാണ് അധിയജ്ഞൻ.

ദേഹം ധരിച്ചവരിൽവെച്ച് ഉത്തമനായ അർജ്ജുനാ! ഉണ്ടായി നശിക്കുന്ന സ്വഭാവമുള്ള എല്ലാ വസ്തുക്കളും അധിഭൂതമെന്നും, സമഷ്ടിവ്യഷ്ടി ശരീരങ്ങളെ അഭിമാനിക്കുന്ന ഹിരണ്യഗർഭൻ മുതല്ക്കുള്ള എല്ലാ ദേവതകളും അധിദൈവം എന്നും പറയപ്പെടുന്നു. മുമ്പേ പറഞ്ഞ വിസർഗ്ഗമെന്നുപേരായ സകല കർമ്മങ്ങളിൽ പ്രവൃത്തിനിവൃത്തികളെ നടത്തിക്കൊണ്ട് ഈ ശരീരത്തിൽ അന്തര്യാമിയായിരിക്കുന്ന ഞാൻതന്നെ അധിയജ്ഞൻ.

5. അന്തകാലേ ച മാമേവ
സ്മരൻ മുക്ത്വാ കളേബരം
യഃ പ്രയാതി സ മദ്ഭാവം
യാതി നാസ്ത്യത്ര സംശയഃ

അവസാനകാലഘട്ടത്തിൽ എന്നെത്തന്നെ സ്മരിച്ചുകൊണ്ട് ദേഹത്തെ ത്യജിച്ച് അവൻ എന്റെ ഭാവത്തെ പ്രാപിക്കുമെന്നതിൽ സംശയമില്ല. ആധ്യാത്മം, അധിഭൂതം, അധിദൈവം

എന്നുള്ള ഭേദഭാവനകൂടാതെ നിരന്തരം ഉപാസിക്കുന്നതിന്റെ ഫലമായി ഏതൊരുവൻ ശരീരം നശിക്കുന്ന അവസാനകാലത്തും എന്നെത്തന്നെ സ്മരിച്ചുകൊണ്ട് ദേഹം ഉപേക്ഷിച്ചുപോകുന്നുവോ അവൻ സർവ്വസ്വരൂപനായി വിളങ്ങുന്ന എന്നെത്തന്നെ (ബ്രഹ്മത്തെത്തന്നെ) പ്രാപിക്കും. അവന്ന് അപരോക്ഷാനുഭൂതിയില്ലാഞ്ഞതുകൊണ്ട് ബ്രഹ്മപ്രാപ്തിയുണ്ടാകുമോയെന്നു സംശയിക്കേണ്ടതില്ല. എല്ലാമായിരിക്കുന്ന ബ്രഹ്മംതന്നെ ഞാനെന്ന് ഉപാസിക്കുന്ന യതി ബ്രഹ്മജ്ഞാനിയാകയാൽ ശരീരം നശിച്ചതിന്നുശേഷം അവൻ ബ്രഹ്മമായി ഭവിക്കുമെന്നതിൽ സംശയമില്ല. മരണകാലത്തു ചിത്തം ഏതിൽ ഇരിക്കുന്നുവോ അതായിട്ടുതന്നെ പിന്നെ ജനിക്കും. വിഷയങ്ങളെയെല്ലാം ഉപേക്ഷിച്ച് ബ്രഹ്മത്തിൽ സമർപ്പിക്കപ്പെട്ട ചിത്തം ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതുകൊണ്ട് പുനരാവൃത്തിക്കു കാരണമില്ലെന്നു സാരം. അതുകൊണ്ട് ഉപാസകൻ എപ്പോഴും ബ്രഹ്മത്തെത്തന്നെ ഭാവിക്കണം. അന്യവിഷയസ്മൃതിയുണ്ടാകരുതെന്നു സൂചിപ്പിക്കുന്നു.

6. യം യം വാപി സ്മരൻ ഭാവം
തൃജത്യന്തേ കളേബരം
തം തമേവൈതി കൗന്തേയ!
സദാ തദ്ഭാവഭാവിതഃ

ഹേ കൗന്തേയാ! ഏതേതു ഭാവത്തെ സ്മരിച്ചുകൊണ്ട് അന്ത്യത്തിൽ ശരീരം ത്യജിക്കുന്നവൻ സർവ്വദാ തദ്ഭാവത്തിൽ തന്മയചിത്തനായിത്തീരുന്നു. അതാതു ഭാവത്തെത്തന്നെ അവൻ പ്രാപിക്കുന്നു. 'പുണ്യവാന് പുണ്യലോകപ്രാപ്തി'യെന്നല്ലേ ന്യായം. അതുകൊണ്ടു നിരന്തരം ബ്രഹ്മത്തെക്കുറിച്ച് ശ്രവണാദികൾ ചെയ്യുന്നവർക്ക് ബ്രഹ്മപ്രാപ്തി ലഭിക്കുമെന്നു വന്നുകൂടയോ? എന്തിനായിട്ടു മരണകാലത്തിൽ ബ്രഹ്മസ്മൃതിയുണ്ടാകേണമെന്നു നിർബ്ബന്ധിക്കുന്നു? എന്ന ശങ്കയ്ക്ക് സമാധാനം പറയുന്നു. വിഷ്ണുഭക്തന്മാർക്കു നിരന്തരവും അവസാനകാലത്തിലും തത്സ്വരൂപധ്യാനം ഉണ്ടെങ്കിൽ മാത്രമേ വിഷ്ണുസ്വരൂപപ്രാപ്തി ലഭിക്കുകയുള്ളു. നിയമേന ഭജിക്കുന്നവർക്കോ, അതാത് ദേവന്മാരുടെ ലോകപ്രാപ്തി ലഭിക്കും എന്നാണ് സാമാന്യനിയമം. ബ്രഹ്മവിത്തിന്നും ഈ നിയമം ബാധകംതന്നെ എന്നാണു സമാധാനം. ഭക്തനോ അഭക്തനോ ആരായാലും ശരി, വിഷ്ണുവിന്റേയോ ശിവന്റേയോ ഇഷ്ടന്റേയോ ശത്രുവിന്റേയോ ഏതെങ്കിലും സ്വരൂപം എപ്പോഴും ബുദ്ധിക്ക് വിഷയമാക്കിയും അവസാനകാലത്തിൽ അതിനെത്തന്നെ സ്മരിച്ചും കൊണ്ട് ദേഹത്തെ ഉപേക്ഷിക്കുന്നുവോ ആ ഭാവനയുടെ ശക്തിയാൽ പിന്നെ ആ രൂപത്തെത്തന്നെ ആ ജീവൻ പ്രാപിക്കും. അതുകൊണ്ട് ബ്രഹ്മമായിത്തീരുവാനാഗ്രഹിക്കുന്നവർ സർവ്വദാ ബ്രഹ്മത്തെത്തന്നെ സ്വസ്വരൂപമായി ഭാവിക്കുകയും ആ ഭാവനാവൈഭവംകൊണ്ട് അവസാനകാലത്തിലും 'അഹം ബ്രഹ്മാസ്മി' യെന്ന സ്മൃതിയോടുകൂടെ ശരീരത്തെ ഉപേക്ഷിക്കുകയും ചെയ്താൽ അവൻ ബ്രഹ്മത്തെ പ്രാപിക്കുന്നതാണ്.

7. തസ്മാത് സർവ്വേഷു കാലേഷു
മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർ-
മാമേവൈഷ്യസ്യസംശയഃ

അതുകൊണ്ട് ഏതു കാലങ്ങളിലും എന്നെ അനുസ്മരിക്കുക, യുദ്ധം നടത്തുകയും ചെയ്യുക. എന്നിൽ മനസ്സും ബുദ്ധിയും അർപ്പിച്ച നീ എന്നെത്തന്നെ പ്രാപിക്കും; സംശയമില്ല.

ബ്രഹ്മവിത്തുക്കളെല്ലാവരും ധ്യാനം ശീലിക്കേണമെന്നു കാണിക്കുവാൻ അർജ്ജുനനെ നിമിത്തമാക്കിപ്പറയുന്നു: അതുകൊണ്ട് എടോ അർജ്ജുനാ! ആഹാരവിഹാരാദി സർവ്വാവസ്ഥകളിലും ബുദ്ധിയുടെ വൃത്തിയായ ഞാനെന്ന ഭാവത്തിന്നും മനസ്സിന്റെ വൃത്തിയായ ഇത് എന്ന ഭാവത്തിന്നും എന്നെത്തന്നെ ഇടവിടാതെ വിഷയമാക്കിക്കൊള്ളുക. 'ഞാനെ'ന്നും 'ഇതെ'ന്നുമുള്ള തോന്നലിന്നധിഷ്ഠാനം ബ്രഹ്മസ്വരൂപനായ ഞാനാകുന്നുവെന്ന വിചാരം നിരന്തരം പ്രവഹിച്ചുകൊള്ളട്ടെ. വിച്ഛിത്തി വന്നാൽ വിഷയം സ്ഫുരിക്കും. അതുകൊണ്ട് വീണ്ടും ജന്മത്തിന്ന് ഇടയാകും. ഇങ്ങനെ നിരന്തരം ധ്യാനത്തിലിരിക്കുന്ന പക്ഷം ശരീരയാത്ര എങ്ങനെ സാധിക്കും? ഒരാൾക്ക് രണ്ടും ഒരേ സമയത്തിൽ ചെയ്യുവാൻ കഴിയുകയില്ലല്ലോ എന്ന് സംശയിക്കേണ്ട. ക്ഷത്രിയനായ നിന്റെ ശരീരസ്ഥിതിക്കാവശ്യമായ യുദ്ധമെന്ന സ്വധർമ്മത്തേയും നടത്തിക്കൊള്ളുക. കർമ്മവും ഉപകരണവും കർത്താവും എല്ലാം ബ്രഹ്മസ്വരൂപംതന്നെയാണെന്ന് 'ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ' എന്നു മുമ്പേയുപദേശിച്ചതിനെ ഓർത്തുകൊണ്ട് യുദ്ധവും ചെയ്തുകൊള്ളുക. അത്യാവശ്യമായ പ്രവൃത്തിമാത്രം മതി. അധികമായ പ്രവൃത്തികൊണ്ടുമാത്രമേ വാസന വർദ്ധിക്കുകയുള്ളുവെന്ന് 'യുധ്യസ്വ', സ്വധർമ്മം നടത്തിക്കൊള്ളുക എന്ന അനുവാദത്താൽ സൂചിപ്പിക്കുന്നു.

8. അഭ്യാസയോഗയുക്തേന
ചേതസാ നാന്യഗാമിനാ
പരമം പുരുഷം ദിവ്യം
യാതി പാർത്ഥാനുചിന്തയൻ.

ഹേ പാർത്ഥാ! അഭ്യാസയോഗത്തോട് യുക്തവും മറ്റൊന്നിലേക്കും ഗമിക്കാത്തതുമായ ചേതസ്സുകൊണ്ട് അനുചിന്തനംചെയ്യുന്നവൻ ആ ദിവ്യനായ പരമപുരുഷനെ പ്രാപിക്കുന്നു.

സകല കർമ്മവും സ്വരൂപജ്ഞാനംകൊണ്ട് നശിച്ചിരിക്കുന്ന ബ്രഹ്മജ്ഞാനിക്ക് ഭാവിയിൽ ശരീരസ്മൃതിയോ, അതിന്റെ പ്രാപ്തിയോ എങ്ങനെയുണ്ടാകും എന്ന് ശങ്കിക്കേണ്ട. കർമ്മത്തിന്റെ ഗതി വിചിത്രമാകയാൽ അതിന്റെ തത്ത്വം നിശ്ചയിക്കാൻ പ്രയാസമുണ്ട്. അതുകൊണ്ട് മരിക്കുന്ന സമയത്ത് ബ്രഹ്മധ്യാനം ആവശ്യമാകുന്നു. എന്നാൽ ആ കർമ്മബലം മരണകാലത്തിൽ ബ്രഹ്മധ്യാനത്തിന്നും പ്രതിബന്ധമായി വന്നുകൂടേ? എന്നാണെങ്കിൽ ആ ശങ്കയ്ക്കു സമാധാനം കേട്ടുകൊള്ളുക. തീവ്രമായ മോക്ഷേച്ഛയോടും വൈരാഗ്യത്തോടുംകൂടെ വളരെക്കാലം നിരന്തരം ചെയ്യുന്ന ബ്രഹ്മധ്യാനയോഗത്തിന്റെ മഹത്തായ ശക്തികൊണ്ട് ബ്രഹ്മാകാരത്തെ പ്രാപിച്ചിരിക്കുന്നതും മറ്റൊന്നിൽ പ്രവേശിക്കുന്ന സ്വഭാവമില്ലാത്തതുമായ മനസ്സുകൊണ്ട് സ്വരൂപത്തെ ധ്യാനിക്കുന്ന ബ്രഹ്മജ്ഞാനി പ്രകാശമാകുന്ന സ്വരൂപത്തോടുകൂടിയിരിക്കുന്ന പരമപുരുഷനെത്തന്നെ അന്ത്യകാലത്തിലും സ്മരിക്കയും, വിദേഹമുക്തിയെ പ്രാപിക്കയും ചെയ്യും. ബുദ്ധിവൃത്തി ബ്രഹ്മാകാരത്തെ പ്രാപിക്കുമ്പോൾ അന്യവിഷയസ്മൃതിക്ക് അവകാശമില്ലാതെയാകുന്നതാണ്.

9. കവിം പുരാണമനുശാസിതാര-
മണോരണീയാംസമനുസ്മരേദ് യഃ
സർവസ്യ ധാതാരമചിന്ത്യരൂപ-
മാദിത്യവർണ്ണം തമസഃ പരസ്താത്.

10. പ്രയാണകാലേ മനസാഽചലേന
ഭക്ത്യാ യുക്തോ യോഗബലേന ചൈവ
ഭ്രുവോർമദ്ധ്യേ പ്രാണമാവേശ്യ സമ്യക്
സ തം പരം പുരുഷമുപൈതി ദിവ്യം.

കവിയും (സർവ്വജ്ഞനും) പുരാണനും ലോകനിയന്താവും അണുക്കളിൽവെച്ച് അണുവും സർവ്വത്തിന്റേയും ധാതാവും അചിന്ത്യരൂപനും തമസ്സിന് അതീതനും ആദിത്യവർണ്ണനുമായ പുരുഷനെ അന്ത്യകാലത്തിൽ അചഞ്ചലമായ മനസ്സോടും ഭക്തിയോടും യുക്തനായി യോഗബലത്തോടുകൂടി ഭ്രൂമദ്ധ്യത്തിൽ പ്രാണനെ ശരിയായി ആവേശിപ്പിച്ച് അനുസ്മരിക്കുന്നത് ആരാണോ, അവൻ ദിവ്യനായ ആ പരമപുരുഷനെത്തന്നെ പ്രാപിക്കുന്നു.

ഉപാസകൻ പ്രാപിക്കുന്ന പരമപുരുഷന്റെ സ്വരൂപം എങ്ങനെയെന്നു സ്പഷ്ടമാക്കുന്നു. സർവ്വപ്രാണികളുടേയും വിചി

ത്രകർമ്മങ്ങളേയും അവയുടെ ഫലങ്ങളേയും എന്നുവേണ്ട, സകലത്തേയും ആ പരമപുരുഷൻ അറിയുന്നു. സർവ്വപ്രാണികളുടേയും ഹൃദയത്തിലിരുന്നുകൊണ്ട് കർമ്മാനുസരണം പ്രവർത്തിപ്പിക്കുന്നവനും അവൻതന്നെയാണ്. എല്ലാ പ്രാണികളേയും ഈ കാണുന്ന ഓരോ നിലയിൽ നിർത്തിയിരിക്കുന്നവനും അതിസൂക്ഷ്മമായ ആകാശാദികൾക്കും കാരണമായതുകൊണ്ട് അത്യന്തസൂക്ഷ്മസ്വരൂപനും ആദിയില്ലാത്തവനും വാക്കിന്നും മനസ്സിന്നും വിഷയമല്ലാത്തവനും ആദിത്യനെപ്പോലെ വിട്ടുപിരിയാത്ത ചൈതന്യപ്രകാശാത്മകനും അതുകൊണ്ടുതന്നെ അജ്ഞാനത്തോടോ തൽക്കാര്യമായ ലോകത്തോടോ സംബന്ധപ്പെടാതെ അതിൽനിന്നെല്ലാം വിട്ടിരിക്കുന്നവനുമാകുന്നു, ആ പരമപുരുഷൻ (ആ പരമപുരുഷോത്തമൻ) ഞാൻതന്നെ. പരമാത്മാവായ എന്നെ ആര് സ്വാത്മത്വേന നിരന്തരം ധ്യാനിക്കുന്നുവോ ആ ഉപാസകൻ എന്നെത്തന്നെ പ്രാപിക്കുന്നു.

യോഗി ഏതൊരു സാധനസമ്പത്തികൊണ്ട് എപ്പോൾ ആ പരമാത്മാവിനെ പ്രാപിക്കും എന്നു കാണിക്കുന്നു. മുൻപറഞ്ഞ കവിത്വാദിലക്ഷണനിയുക്തനായ പരമപുരുഷനെ തീവ്രമായ മോക്ഷേച്ഛയോടും വിഷയത്തിലുള്ള വൈരാഗ്യത്തോടുംകൂടെ നിരന്തരം ഉപാസിക്കുന്ന യോഗിയുടെ മഹാസമാധിക്കുള്ള കാലം അടുത്തുവരുന്ന സമയത്ത് മനസ്സിന്ന് സ്വതവേതന്നെ സ്ഥൈര്യം സിദ്ധിക്കും. വളരെക്കാലം ഇടവിടാതെ ചെയ്തിരുന്ന ധ്യാനമാണ് അതിന്ന് കാരണമാക്കുന്നത്. ഇതൊരു പ്രധാന മോക്ഷസാധനമാകുന്നു. ആത്മാകാരവൃത്തി ബുദ്ധിക്കുണ്ടാകുന്നതിനെയാണ് ഭക്തിയെന്നു പറയുന്നത്. സമാധിയെന്ന യോഗത്തിന്റെ ബലംകൊണ്ട് ചിത്തം പരമാത്മാവാകുന്ന ലക്ഷ്യത്തിൽ സ്ഥിരമായി നില്ക്കും. ഭക്തിയും യോഗബലവും മോക്ഷത്തിന്നുള്ള ഉത്തമസാധനങ്ങളാകുന്നു. ഇനി പ്രാണനെ ഹൃദയത്തിൽനിന്ന് ഊർദ്ധ്വഭാഗത്തേക്കു പ്രസരിക്കുന്ന സുഷുമ്നാനാഡിയിൽക്കൂടെ പുരികങ്ങളുടെ മദ്ധ്യത്തിലുള്ള ലംബികാ എന്ന സ്ഥാനത്തിൽ മനശ്ശാന്തിയോടുകൂടെ നിർത്തണം. ആ പ്രാണനെക്കൊണ്ട് ശിരസ്സിലുള്ള കപാലം എന്ന ദ്വാരത്തെ ഭേദിച്ചിട്ട് ജ്യോതിർമ്മയനായ ആ പരമപുരുഷനെ ആ യോഗി പ്രാപിക്കുന്നു.

സഗുണോപാസകന്മാരും ബ്രഹ്മജ്ഞാനികളും ഈ ഉപദേശം ഒരുപോലെ അറിയേണ്ടതും അനുഷ്ഠിക്കേണ്ടതുമാണ്. 'കവിംപുരാണം' എന്ന വിശേഷണങ്ങളോടുകൂടിയ സ്വരൂപത്തെ വിവരിച്ചത് ഉപാസകനെ അനുഗ്രഹിക്കുവാൻവേണ്ടി മാത്രമാണ്. സഗുണോപാസകനെക്കൊണ്ടും മോക്ഷം സിദ്ധിക്കും. മദ്ധ്യമാധികാരികൾക്കുള്ള മോക്ഷമാർഗ്ഗം സഗുണോപാസനം ഉത്തമാധികാരികൾക്ക് നിർഗ്ഗുണബ്രഹ്മധ്യാനം എന്ന വ്യത്യാസമുണ്ടെന്നുകൂടെ ധരിക്കേണ്ടതാണ്.

11. യദക്ഷരം വേദവിദോ വദന്തി
 വിശന്തി യദ് യതയോ വീതരാഗാഃ
 യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
 തത് തേ പദം സംഗ്രഹേണ പ്രവക്ഷ്യേ.

എന്തിനെയാണോ അക്ഷരം (അനശ്വരം) എന്നു വേദജ്ഞർ പറയുന്നത്, വീതരാഗന്മാരായ (രാഗരഹിതന്മാരായ) യതികൾ ഏതൊന്നിൽ പ്രവേശിക്കുന്നുവോ, ഏത് ആഗ്രഹിച്ചാണോ ബ്രഹ്മചര്യം അനുഷ്ഠിക്കുന്നത്, ആ പരമപദത്തെ ഞാൻ നിനക്കു സംക്ഷേപിച്ചു പറഞ്ഞുതരാം.

സൽഗുരുവിൽനിന്ന് സന്ന്യാസികളും മോക്ഷത്തിൽ ഇച്ഛയുള്ളവരും ഗ്രഹിക്കേണ്ടതായ നിർവ്വിശേഷബ്രഹ്മസ്വരൂപത്തെ പറയുവാൻ ഭാവിക്കുന്നു. എല്ലാ വേദങ്ങളും അവയിലുള്ള ഉപനിഷത്തുമുഖേന ഏതൊന്നിനെ ത്രികാലത്തിലും നാശമില്ലാത്തതായി പറയുന്നുവോ, രാഗാദിദോഷങ്ങളെ നിശ്ശേഷം ജയിച്ചിരിക്കുന്ന സന്ന്യാസികൾ ശരീരനാശാനന്തരം ഏതൊന്നിനെ പ്രാപിക്കുന്നുവോ, ഏതൊന്നിനെ അറിവാൻ ആഗ്രഹിക്കുന്നവർ ഗുരുസന്നിധിയിൽ ഇരുന്ന് നിരന്തരം വേദാന്തശ്രവണം, മനനം എന്നിവയെ അഭ്യസിക്കുന്നുവോ, ആ പരമമായ പ്രാപ്യസ്ഥാനത്തെ ഞാൻ നിന്നോടു ചുരുക്കമായി പറയാം, കേട്ടുകൊള്ളുക.

12. സർവദ്വാരാണി സംയമ്യ
 മനോ ഹൃദി നിരുദ്ധ്യ ച
 മൂർദ്ധ്ന്യാധായാത്മനഃ പ്രാണ-
 മാസ്ഥിതോ യോഗധാരണാം.

13 ഓമിത്യേകാക്ഷരം ബ്രഹ്മ
 വ്യാഹരൻ മാമനുസ്മരൻ
 യഃ പ്രയാതി ത്യജൻ ദേഹം
 സ യാതി പരമാം ഗതിം.

എല്ലാ ഇന്ദ്രിയദ്വാരങ്ങളേയും നിരോധിച്ച് മനസ്സിനെ ഹൃദയത്തിൽ നിബദ്ധമാക്കി മൂർദ്ധാവിൽ തന്റെ പ്രാണനെ ഉറപ്പിച്ചു യോഗധാരണയെ ആശ്രയിച്ച് 'ഓം' എന്നുള്ള ഏകാക്ഷരമന്ത്രത്തെ ഉച്ചരിച്ച് എന്നെ അനുസ്മരിച്ചുകൊണ്ട് ഏതൊരുവൻ ദേഹം ത്യജിച്ചുകൊണ്ടു പ്രയാണംചെയ്യുന്നുവോ, അവൻ പരമമായ ഗതിയെ പ്രാപിക്കുന്നു. (യോഗാഗ്നിയാലുള്ള ദേഹത്യാഗത്തിന്റെ സമ്പ്രദായം)

യോഗികൾ പ്രാപിക്കുന്ന വസ്തുവിനെ വർണ്ണിക്കുന്ന സന്ദർഭത്തിൽ പ്രസംഗവശാൽ ജ്ഞാനികൾ പ്രാപിക്കുന്ന നിർഗുണബ്രഹ്മസ്വരൂപത്തെയുംകുറിച്ചു പറഞ്ഞുതീർന്നതിന്നു ശേഷം പ്രകൃതവിഷയമായ യോഗികളുടെ ശരീരത്യാഗസമ്പ്രദായത്തെത്തന്നെ പറയുന്നു. ശരീരത്തെ ഉപേക്ഷിക്കുവാൻ ഭാവിക്കുന്ന യോഗി യോഗാഭ്യാസ സാമർത്ഥ്യത്താൽ പ്രാണനു സഞ്ചരിപ്പാനുള്ള വഴികളെയെല്ലാം, - നാസിക, നേത്രം, ശ്രോത്രം, മുഖം, ഗുദം, ലിംഗം എന്ന ദ്വാരങ്ങളെയെല്ലാം, - അടയ്ക്കുന്നു. ആ ദ്വാരങ്ങളിൽക്കൂടെ പ്രാണന്നു സഞ്ചരിപ്പാൻ കഴിയാത്തവിധത്തിൽ നിരോധിക്കുന്നു. പുറത്തും ഉള്ളിലും സഞ്ചരിക്കുന്ന സ്വഭാവമുള്ള മനസ്സിനെ ഹൃദയത്തിൽത്തന്നെ സ്ഥിരപ്പെടുത്തി, ആ ഹൃദയത്തിൽനിന്നു മേല്പോട്ടു സഞ്ചരിക്കുന്ന സുഷുമ്നയെന്ന നാഡിയിൽ പ്രവേശിപ്പിച്ച് വിശുദ്ധി, അനാഹതം, ആജ്ഞ എന്ന മൂന്നു സ്ഥാനങ്ങളേയും കടന്ന് ബ്രഹ്മരന്ധ്രം, ദ്വാദശാന്തം, ഷോഡശാന്തം എന്നിങ്ങനെ പല പേരുകളുള്ള മൂർദ്ധാവിൽ നിലനിർത്തി യോഗധാരണയെ (ഉൽക്രമിക്കാനുള്ള സ്ഥാനത്തെ) ലക്ഷ്യമാക്കുന്നു. വീരനും നിപുണനുമായ വില്ലാളി തന്റെ വില്ലിൽ ബാണത്തെ തൊടുത്തിട്ട് അതിനെ പ്രയോഗിക്കേണ്ടതായ ലക്ഷ്യത്തിൽ ഉറ്റുനോക്കി മനസ്സിനെ ആ ലക്ഷ്യത്തിൽത്തന്നെ സ്ഥിരപ്പെടുത്തുന്നതുപോലെ, യോഗി തന്റെ ബാണമായ മനസ്സിനെ ബ്രഹ്മമാകുന്ന ലക്ഷ്യത്തിൽ കൊള്ളിക്കുവാൻ പരിശ്രമിക്കുന്നു.

ആ സ്ഥാനത്തിൽ മനസ്സിനെ ഉറപ്പിച്ച് ബ്രഹ്മവാചകമായ 'ഓം' എന്ന ഒറ്റ അക്ഷരത്തെ (*മൂന്ന് മാത്രകളോടുകൂടിയ ആ മഹാമന്ത്രത്തെ) മണിയടിച്ചാൽ ഉണ്ടാകുന്ന ശബ്ദംപോലെ അതിസ്പഷ്ടമായുച്ചരിക്കയും അതിന്റെ അർത്ഥമായ എന്നെത്തന്നെ (സർവ്വേശ്വരനെത്തന്നെ) ധ്യാനിക്കയും ചെയ്യുന്നു. അനന്തരം ദേഹത്തെ ഉപേക്ഷിക്കുന്നു. പുഷ്പത്തെ ഉപേക്ഷിച്ച് പറന്നുപോകുന്ന വണ്ടിനെപ്പോലെ ആശയത്തെയുപേക്ഷിച്ചുപോകുന്ന ആ യോഗി പുനരാവൃത്തിയില്ലാത്ത പരമപദത്തെ (നിർഗുണബ്രഹ്മമായ എന്നെത്തന്നെ) പ്രാപിക്കുന്നു, ബ്രഹ്മമായിത്തന്നെ ഭവിക്കുന്നു. പ്രാപിക്കുന്നവൻ, പ്രാപ്യസ്ഥാനം, പ്രാപ്തി എന്ന ത്രിത്വമില്ലാത്ത സച്ചിദാനന്ദസ്വരൂപനായിത്തന്നെ ഭവിക്കുന്നു.

14. അനന്യചേതാഃ സതതം
 യോ മാം സ്മരതി നിത്യശഃ
 തസ്യാഹം സുലഭഃ പാർത്ഥ!
 നിത്യയുക്തസ്യ യോഗിനഃ

ഹേ പാർത്ഥാ! അനന്യചിത്തനായി ആര് എന്നെ നിത്യവും നിരന്തരം സ്മരിക്കുന്നുവോ, നിത്യയുക്തനായ ആ യോഗിക്കു ഞാൻ സുലഭനാണ്. അവന്ന് എന്നെ എളുപ്പത്തിൽ പ്രാപിക്കുവാൻ സാധിക്കും.

പരബ്രഹ്മത്തെ ഉപാസിക്കുന്നവന്ന്, പരമഗതി സിദ്ധിക്കുമെന്ന് ഉദ്ദേശിച്ചതിന്നുശേഷം മഹാവാക്യശ്രവണാദികൾകൊണ്ട് ആത്മതത്ത്വത്തെ അറിഞ്ഞ യതി തീവ്രമോക്ഷേച്ഛയോടും വിഷയത്തിലുള്ള വൈരാഗ്യത്തോടുംകൂടെ നിരന്തരം 'എന്നെ' അനുസന്ധാനംചെയ്യുകയാണെങ്കിൽ അവന്ന് ഞാൻ സുലഭനാണെന്ന് വ്യക്തമാക്കുന്നു. "ബ്രഹ്മത്തെക്കൂടാതെ അന്യവസ്തു ഇല്ലെന്നുള്ള ഉറപ്പോടുകൂടെ അതിൽത്തന്നെ മനസ്സുവെച്ച് നിത്യവും ഒരു സമയത്തും മറവി കൂടാതെ എന്നെത്തന്നെ സ്മരിക്കുന്നുവോ, സ്മൃതിക്ക് വിഷയമായ എന്നിൽനിന്ന് വേർപെടാതിരിക്കുന്ന ആ യോഗിക്ക് ബ്രഹ്മോപാസകനായ ആ യോഗിയെപ്പോലെ പ്രാണൻ, അപാനൻ മുതലായ വായുക്കളെ ജയിക്കുക തുടങ്ങിയ കഷ്ടപ്പാടുകളൊന്നുംകൂടാതെതന്നെ എന്നെ സുഖമായി പ്രാപിക്കാൻ കഴിയും. (ഭക്തിയോഗത്തെയാണിവിടെ സൂചിപ്പിച്ചിരിക്കുന്നത്.) അതുകൊണ്ട്, ഹേ അർജ്ജുനാ! എന്നെ എപ്പോഴും സ്മരിച്ചുകൊള്ളുക" എന്നാണ് ഉപദേശത്തിന്റെ സാരം.

15. മാമുപേത്യ പുനർജ്ജന്മ
    ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ
    സംസിദ്ധിം പരമാം ഗതാഃ

എന്നെ പ്രാപിച്ച് പരമമായ സിദ്ധി ലഭിക്കുന്ന മഹാത്മാക്കൾ ദുഃഖാലയവും നശ്വരവുമായ ജന്മത്തെ പിന്നെ പ്രാപിക്കുകയില്ല.

"കർമ്മങ്ങൾ എല്ലാം കൈവിട്ട്, കാണപ്പെടുന്ന സകലതും കാണുന്ന ഞാനും ബ്രഹ്മംതന്നെയെന്ന്, നിരന്തരം ധ്യാനംചെയ്യുന്നവർ കഷ്ടപ്പാടുകൂടാതെ എന്നെ പ്രാപിക്കും," എന്ന് മുമ്പേ പറഞ്ഞുവല്ലോ. അങ്ങനെ എന്നെ പ്രാപിച്ചാലുള്ള ഫലമെന്താണെന്ന് ഭഗവാൻ പറയുന്നു. സച്ചിദാനന്ദൈകരസമായ പരബ്രഹ്മത്തെ പ്രാപിച്ചാൽ (ബ്രഹ്മമായിത്തന്നെ ഭവിച്ചാൽ) അതുതന്നെയാകുന്നു ഏറ്റവും ഉത്തമമായ സിദ്ധി. അതിനേക്കാൾ മീതെ സിദ്ധിക്കേണ്ടതായി മറ്റൊന്നുമില്ല. ആ നിലയിലെത്തിയ മഹാനുഭാവന്മാരുടെ അവിദ്യാകാമകർമ്മങ്ങൾ ജ്ഞാനാഗ്നിയിൽ നിശ്ശേഷം ദഹിക്കുന്നതു കൊണ്ട് പിന്നെ നശ്വരവും ദുഃഖാശ്രയവുമായ യാതൊരു ശരീരവും അവർക്കുണ്ടാകയില്ല എന്നതാണ് അതിന്റെ ഫലം.

16. ആ ബ്രഹ്മഭുവനാല്ലോകാഃ
    പുനരാവർത്തിനോഽർജ്ജുന!
മാമുപേത്യ തു കൗന്തേയ!
    പുനർജന്മ ന വിദ്യതേ.

ഹേ, അർജ്ജുനാ! ബ്രഹ്മലോകംവരെയുള്ള ലോകങ്ങൾ എല്ലാം പുനരാവർത്തിയുള്ളവയാണ്; പുനർജന്മമുള്ളവയാണ്. ഹേ, കൗന്തേയാ! എന്നാൽ എന്നെ പ്രാപിച്ചുകഴിഞ്ഞാൽ പുനർജ്ജന്മം സംഭവിക്കുകയില്ല.

എടോ, അർജ്ജുനാ! സത്യലോകം തുടങ്ങിയ എല്ലാ ലോകങ്ങളിലും പ്രവേശിക്കുന്നവർ പുണ്യകർമ്മത്തിന്റെ ഫലം അനുഭവിച്ചു കഴിഞ്ഞാൽ വീണ്ടും മർത്ത്യലോകത്തിൽ ജനിക്കും. എന്നെ പ്രാപിച്ചവർക്കുമാത്രം പുനർജ്ജന്മമില്ല. അതുകൊണ്ട് പുനർജ്ജന്മമില്ലാതാവാൻ ആഗ്രഹിക്കുന്ന തീവ്രമുമുക്ഷുക്കൾ എപ്പോഴും ബ്രഹ്മസ്വരൂപനായ എന്നിൽത്തന്നെ മനസ്സിനെ സ്ഥിരപ്പെടുത്തേണ്ടതാണ് എന്ന് ഉറപ്പിച്ചുപറയുന്നു.

17. സഹസ്രയുഗപര്യന്ത-
    മഹർയദ് ബ്രഹ്മണോ വിദുഃ
രാത്രിം യുഗസഹസ്രാന്താം
    തേഽഹോരാത്രവിദോ ജനാഃ.

ആയിരം യുഗങ്ങൾ വ്യാപിച്ചുനില്ക്കുന്നതാണ് ബ്രഹ്മാവിന്റെ പകൽ എന്നും, ആയിരം യുഗങ്ങൾ നീണ്ടുനില്ക്കുന്ന

---

** (അഃ, ഉ, മ് = ഓം) അഃ = ബ്രഹ്മാവ്, ഉഃ = വിഷ്ണു. ഓം = പരബ്രഹ്മം. മ് = മഹേശ്വരൻ.*

*ദ്രോണാചാര്യന്റെ തലവെട്ടി ധൃഷ്ടദ്യുമ്നൻ കൊല്ലുന്നതിന്നുമുമ്പ് ദ്രോണൻ ബ്രഹ്മലോകം പൂകിയതിനെ വ്യാസൻ എങ്ങനെ വർണ്ണിക്കുന്നു എന്ന് നോക്കുക:*

*"ദ്രോണോപി ശസ്ത്രാണ്യുൽസൃജ്യ*
*പരമം സാംഖ്യമാസ്ഥിതഃ*
*തഥോക്ത്വാ യോഗമാസ്ഥായ*
*ജ്യോതിർഭൂതോ മഹാതപാഃ*
*പുരാണം പുരുഷം വിഷ്ണും*
*ജഗാമ മനസാ പരം*
*മുഖം കിംചിത് സമുന്നാമ്യ*
*വിഷ്ടഭ്യ ഉരമഗ്രതഃ*
*നിമീലിതാക്ഷഃ സത്വസ്ഥോ*
*നിക്ഷിപ്യ ഹൃദിധാരണാം*
*'ഓ' മിത്യേകാക്ഷരം ബ്രഹ്മ*
*ജ്യോതിർഭൂതോ മഹാതപാഃ*
*സ്മരിത്വാ ദേവദേവേശം*
*അക്ഷരം പരമം പ്രഭും*
*ദിവമാക്രാമദാചാര്യഃ*
*സാക്ഷാത്സദ്ഭിർ ദുരാക്രമാം*
*ദ്വൗ സൂര്യാവിതിനോ ബുദ്ധി-*
*രാസീത് തസ്മിം സ്തഥാഗതേ*
*ഏകാഗ്രമിവ ചാസീച്ച*
*ജ്യോതിർഭിഃ പൂരിതം നഭഃ*
*സമപദ്യത ചാർക്കാഭേ*
*ഭാരദ്വാജദിവാകരേ*
*നിമേഷമാത്രേണ ച ത'*
*ജ്ജ്യോതിരന്തരധീയത*
*ആസീത് കിലകിലാശബ്ദഃ*
*പ്രഹൃഷ്ടാനാം ദിവൗകസാം.*

*"ആ മഹാതപസ്വിയായ ദ്രോണൻ ആയുധം കൈവിട്ട് സാംഖ്യത്തെ കൈക്കൊണ്ട് യോഗത്തെ പ്രാപിച്ച്, ജ്യോതിസ്സായിത്തീർന്ന്, മനസ്സുകൊണ്ട് പുരാണപുരുഷനായ വിഷ്ണുവിങ്കൽ എത്തിച്ചേർന്നു. ആ മഹാതപോനിധി മുഖം അല്പമൊന്നുയർത്തി, നെഞ്ചുയർത്തി, നിശ്ചലനായി, കണ്ണടച്ച്, സത്വസ്ഥനായി ഹൃദയത്തിൽ ധാരണയോടുകൂടി 'ഓം' എന്ന ഏകാക്ഷരബ്രഹ്മജ്യോതിസ്സായിത്തീർന്നു. ദേവദേവേശനും, അക്ഷരനും (നശിക്കാത്തവനും) ആയ പരമേശ്വരനെ സ്മരിച്ചു സാക്ഷാൽ സത്തുക്കൾക്കുപോലും കയറുവാൻ കഴിയാത്ത ദിവ്യലോകത്തെ ഗുരു പ്രാപിച്ചു. ഗുരുവിന്റെ ആ ഉദ്ഗതിയിൽ രണ്ട് ആദിത്യന്മാർ ഉണ്ടോ ആകാശത്തിൽ എന്ന് കണ്ടവർക്കൊക്കെ തോന്നിപ്പോയി. ജ്യോതിർഗ്ഗണങ്ങളാൽ ആ സമയത്ത് ആകാശം നിറഞ്ഞ് ഏകാഗ്രമായി. ആ ഭാരദ്വാജസൂര്യന്റെ യാത്രയിൽ, ആ ഗുരുവര്യൻ, അർക്കാഭനായിത്തീർന്നു. ക്ഷണംകൊണ്ട് ആ മഹാജ്യോതിസ്സ് അവിടെത്തന്നെ മറഞ്ഞു. അപ്പോൾ ആകാശത്ത് ദേവന്മാരുടെ കിലുകിലാശബ്ദം മുഴങ്ങി."*

താണ് (ബ്രഹ്മാവിന്റെ) രാത്രിയെന്നും ഏവർ അറിയുന്നുവോ, അവരാണ് അഹോരാത്രങ്ങൾ അറിയുന്നവർ.

സത്യലോകമാണ് കർമ്മങ്ങൾകൊണ്ട് പ്രാപിക്കാൻ കഴിയുന്ന മഹത്തായ ലോകം. ആ സത്യലോകത്തിൽ അധിവസിക്കുന്ന ബ്രഹ്മാവിന്നുംകൂടി നാശമുണ്ട്. ബ്രഹ്മാവിന്റെ ഒരു പകലിനും രാത്രിക്കും ആയിരം ചതുർയുഗം വീതമാണ് കാലാവധി എന്ന് മനു മുതലായ മഹാശയന്മാർ അറിഞ്ഞിരിക്കുന്നു. സത്യലോകം നിത്യമാണെന്ന് ചിലർ തെറ്റിദ്ധരിച്ചിരിക്കയാണ്. ആയിരം ചതുർയുഗം കഴിയുമ്പോൾ ആ ലോകത്തിന്റെ (സ്ഫുരണം) ഇല്ലാതാകുന്നു. അങ്ങനെ ആയിരം ചതുർയുഗം രാത്രിയുമാണ്. ഈ നിലയിൽ സത്യലോകം അസ്ഥിരമാണ് എന്നിരിക്കെ അതിൽനിന്ന് താണതരത്തിലുള്ള മഹർല്ലോകാദികളും ഭൂതാദികളുമായ ലോകങ്ങൾ അനിത്യങ്ങളാണെന്നു പറയേണ്ടതില്ലല്ലോ. രാത്രിയും പകലും ഉണ്ടെങ്കിൽ മാസം, വർഷം എന്നിവയും ഉണ്ട്. കാലവ്യാപ്തി ഉള്ളതിന്നെല്ലാം നാശവുമുണ്ട്. അതുകൊണ്ട് സത്യലോകവും ഒരിക്കൽ നശിക്കും.

18 അവ്യക്താദ് വ്യക്തയഃ സർവ്വാഃ
പ്രഭവന്ത്യഹരാഗമേ
രാത്ര്യാഗമേ പ്രലീയന്തേ
തത്രൈവാവ്യക്തസംജ്ഞകേ.

അവ്യക്തത്തിൽനിന്നും സകല വ്യക്തികളും മുൻപറഞ്ഞ പകലിന്റെ ആരംഭത്തിൽ ഉത്ഭവിക്കുന്നു. രാത്രിയുടെ ആരംഭത്തിൽ ആ അവ്യക്തത്തിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. സത്യലോകം അനിത്യമാണെന്നു കാണിച്ചതിന്നുശേഷം ആ സത്യലോകത്തിൽ കടന്നുകൂടിയ പ്രാണികളുടെ അതികഷ്ടമായ ദുഃഖത്തെ വ്യക്തമാക്കുന്നു. ബ്രഹ്മാവിന്റെ സുഷുപ്തിക്ക് 'അവ്യക്തം' എന്നാണ് പേർ. മൂലകാരണമായ 'പ്രധാനത്തിന്നും' അവ്യക്തമെന്നു പേരുണ്ട്. അതിനെയല്ല, ബ്രഹ്മാവിന്റെ സുഷുപ്ത്യവസ്ഥയെയാണ് ഇവിടെ അവ്യക്തം എന്ന പദംകൊണ്ട് പറഞ്ഞിരിക്കുന്നത്. സത്യലോകത്തിലുള്ളവരെല്ലാം സുഷുപ്തിയെ പ്രാപിക്കുന്ന ബ്രഹ്മാവിൽ ലയിക്കുന്നു. സാധാരണ ജീവസുഷുപ്തി അവിദ്യനിമിത്തമുണ്ടാകുന്നതാണല്ലോ. എന്നാൽ ബ്രഹ്മാവിന്റെ സുഷുപ്തി അങ്ങനെ അവിദ്യകൊണ്ട് ഉണ്ടാകുന്നതല്ല. എങ്കിലും ദൈനംദിന പ്രളയസ്ഥാനമാകയാൽ അവ്യക്തം എന്നാണിതിന്നു പേർ. സർവ്വ ചരാചരങ്ങളും ആ അവ്യക്തത്തിൽ ലയിക്കുന്നു. ബ്രഹ്മാവിന്റെ പകൽകാലം വരുമ്പോൾ ആ അവ്യക്തത്തിൽനിന്ന് സകല വ്യക്തികളും ഉത്ഭവിക്കുന്നു. രാത്രി എത്തുമ്പോൾ ആ അവ്യക്തത്തിൽ സകല വ്യക്തികളും ലയിക്കുകയും ചെയ്യുന്നു. ഇങ്ങനെ ഉത്ഭവം, നാശം എന്ന ചക്രത്തിൽ സകല പ്രാണിവർഗ്ഗവും ചുറ്റിത്തിരിയുന്നു. സത്യലോകത്തിലുള്ള ബ്രഹ്മാവിന്റെ, സത്യലോകത്തിലുള്ള പ്രാണികളുടെ ഗതി ഇപ്രകാരമാണെങ്കിൽ ഇതര ലോകനിവാസികളുടെ ഗതിയെന്തായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ!

19. ഭൂതഗ്രാമഃ സ ഏവായം
ഭൂത്വാ ഭൂത്വാ പ്രലീയതേ
രാത്ര്യാഗമേഽവശഃ പാർത്ഥ!
പ്രഭവത്യഹരാഗമേ.

ഹേ പാർത്ഥാ! ആ ഭൂതസമൂഹംതന്നെ രാത്രിയുടെ ആരംഭത്തിൽ അവശമായി പരാധീനതയാൽ ജനിച്ചുജനിച്ച് വിലയിക്കുന്നു. പകൽ തുടങ്ങുമ്പോൾ ഉത്ഭവിക്കുകയും ചെയ്യുന്നു.

"ഒരിക്കൽ ജനിച്ച് സുഖദുഃഖാദികളെ അനുഭവിച്ചശേഷം മരിച്ചവർ പിന്നെ ജനിക്കുന്നില്ലെന്നും അതുകൊണ്ട് അവർക്കു ദുഃഖവുമില്ലെന്നും, പിന്നെ ജനിച്ച് മരിക്കുന്നവരും അതുപോലെ തന്നെയാണെന്നും അതുകൊണ്ട് ഒരോ ജീവൻ പലപ്പോഴും ദുഃഖം അനുഭവിക്കുന്നില്ലെന്നും" ചിലർ വാദിക്കുന്നുണ്ട്. അവരുടെ ഈ വാദം ദുഷ്ടവാദമാണെന്നു കാണിച്ച്, ജീവന്നുള്ള അവിദ്യാബന്ധം അനാദിയാണെന്നു വ്യക്തമാക്കുന്നു. ജീവൻ സത്യാവസ്ഥയിൽ പരമാത്മാവായിരിക്കേ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾ അഭിമാനിപ്പാൻ കാരണമായത് അവിദ്യാബന്ധംകൊണ്ടാണ്; അത് അനാദിയാകുന്നു. അത് പലവിധത്തിലായതുകൊണ്ടാണ് സൃഷ്ടിയിൽ നാനാത്വം കാണപ്പെടുന്നത്. അങ്ങനെയല്ലെങ്കിൽ നാനാത്വത്തിന്ന് കാരണമെന്താകുന്നു എന്നു ശാസ്ത്രരീതിക്കും യുക്തിക്കും അനുഭവത്തിന്നും യോജിക്കുന്നവിധം സ്ഥാപിക്കുവാൻ ആർക്കും സാധിക്കുകയില്ല. അതുകൊണ്ട് ബ്രഹ്മാവിന്റെ സുഷുപ്തിയെന്ന അവ്യക്തത്തിൽ അനാദിസിദ്ധങ്ങളും ലീനങ്ങളുമായ ആ പ്രാണിവർഗ്ഗംതന്നെ അവിദ്യാബന്ധം കാരണം അസ്വതന്ത്രമായതുകൊണ്ട് ബ്രഹ്മാവിന്റെ പകലിൽ ജനിക്കയും രാത്രിയിൽ ലയിക്കയുംചെയ്തുകൊണ്ട് സംസാരചക്രത്തിൽത്തന്നെ ചുറ്റിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു. എടോ അർജ്ജുനാ! ജീവഗതമായ അജ്ഞാനം നശിക്കുന്നതുവരെ ജനനമരണദുഃഖത്തിൽനിന്ന് കരകയറുവാൻ സാധിക്കുകയില്ലെന്ന് നീ അറിഞ്ഞുകൊള്ളുക.

20. പരസ്തസ്മാത്തു ഭാവോഽന്യോഽ-
വ്യക്തോഽവ്യക്താത് സനാതനഃ
യഃ സ സർവ്വേഷു ഭൂതേഷു
നശ്യത്സു ന വിനശ്യതി.

എന്നാൽ ആ അവ്യക്തത്തിൽനിന്നു വിട്ട് സനാതനമായ മറ്റൊരവ്യക്തഭാവം ഉണ്ട്. അതാണ് സർവ്വഭൂതങ്ങളുടേയും നാശത്തിലും നശിക്കാതിരിക്കുന്നത്.

വിഷയസുഖങ്ങളിൽ ആഗ്രഹമുള്ളവർക്കു ദുഃഖമേ ഉള്ളുവെന്ന കാര്യം വ്യക്തമാണ്. അതുകൊണ്ട് വിവേകികൾ എന്നെ പ്രാപിക്കാൻ പരിശ്രമിക്കണം എന്നു ബോധിപ്പിക്കുവാൻ തനിക്ക് അവ്യക്തസംബന്ധമില്ലെന്നും അതുകൊണ്ടു താൻ ശാശ്വതനാണെന്നും കാണിക്കുന്നു. സകല ചരാചരവ്യക്തികളുടെ ഉൽപത്തിസ്ഥാനമായി മുമ്പേ പറഞ്ഞ അവ്യക്തത്തിൽനിന്ന് ഭിന്നമായ ഏതൊരവ്യക്തമുണ്ടോ അതു കൂടസ്ഥപരമാത്മാവാകുന്നു. ഒരു പ്രമാണത്തിന്നും വിഷയമല്ലാത്തതുകൊണ്ട് അവ്യക്തം എന്നു പരമാത്മാവിന്നും പേര് പറയപ്പെടുന്നു. ഭൂതോൽപത്തിസ്ഥാനമായ അവ്യക്തവും അതിൽനിന്നുണ്ടായ സകല കാര്യങ്ങളും നശിക്കുമ്പോൾ കൂടസ്ഥപരമാത്മാവാകുന്ന അവ്യക്തത്തിന്ന് നാശമില്ലാത്തതിനാൽ അത് ഉൽക്കൃഷ്ടവും നിത്യവുമാകുന്നു.

21. അവ്യക്തോഽക്ഷര ഇത്യുക്ത-
സ്തമാഹുഃ പരമാം ഗതിം
യം പ്രാപ്യ ന നിവർത്തന്തേ
തദ്ധാമ പരമം മമ.

ആ അവ്യക്തം അക്ഷരം എന്നു പറയപ്പെടുന്നു. അതിനെ പരമമായ ഗതിയെന്നും പറയുന്നു. അതിനെ പ്രാപിച്ചാൽ പിന്നെ തിരിച്ചുവരവില്ല. അതത്രേ എന്റെ പരമമായ ധാമം.

നാശരഹിതമായ കൂടസ്ഥപരമാത്മാവാണ് ആ അവ്യക്തം. ശ്രുതികൾ, അതിനെ പ്രാപിക്കുന്നതുതന്നെയാണ് പരമഗതി എന്നു പറയുന്നത്. ഏതൊരു പരമാത്മാവിനെ പ്രാപിച്ചാൽ പിന്നെ ജന്മത്തിന്നവകാശമില്ലെന്നു വരുന്നുവോ ആ സ്ഥാനം മായേശ്വരനായ എന്റെ പരമോൽകൃഷ്ടമായ സ്വരൂപമാകുന്നു. അതു പ്രകൃതിയെ അതിക്രമിച്ചിരിക്കുന്നതും ഒരു കാലത്തും നാശമില്ലാത്തതുമായ എന്റെ തേജഃസ്വരൂപമാകുന്നു.

22. പുരുഷഃ സ പരഃ പാർത്ഥ!
ഭക്ത്യാ ലഭ്യസ്ത്വനന്യയാ
യസ്യാന്തഃസ്ഥാനി ഭൂതാനി
യേന സർവ്വമിദം തതം.

ഹേ പാർത്ഥാ! ഏതൊരുവന്റെ അന്തർഭാഗത്തിൽ ഭൂതങ്ങൾ എല്ലാം സ്ഥിതിചെയ്യുന്നുവോ ഏതൊരുവനാൽ ഇതെല്ലാം വ്യാപ്തമായിരിക്കുന്നുവോ ആ പരനായ പുരുഷൻ അനന്യയായ (ഏകാഗ്രമായ) ഭക്തിയാൽ ലഭ്യനാണ്.

നിർഗ്ഗുണബ്രഹ്മമാണ് ശ്രീകൃഷ്ണഭഗവാന്റെ സത്യസ്വരൂപമെന്ന് മുൻശ്ലോകത്താൽ ഉപദേശിച്ചു. ആ സ്ഥാനത്തെ പ്രാപിപ്പാനാഗ്രഹിക്കുന്നവർക്ക് വേണ്ട സാധനം എന്താണെന്നു പറയുന്നു. എടോ പാർത്ഥാ! ആ പരമപുരുഷനെ അന്യഭാവമില്ലാത്ത ഭക്തികൊണ്ടുമാത്രം പ്രാപിപ്പാൻ കഴിയും. ഭക്തിയെന്ന വാക്കിന്നിവിടെ അറിവെന്നാണ് അർത്ഥം. പരമാത്മാവ് ഏകനല്ലാതെ അന്യനായിട്ട് ഒന്നുമില്ലെന്നുള്ള ജ്ഞാനംകൊണ്ടുമാത്രമേ ആ പരമപദവിയെ പ്രാപിക്കാൻ കഴിയുകയുള്ളൂ. അതിനാൽ ആ 'പരമാത്മാവുതന്നെ ഞാനെ'ന്ന ഭാവത്തെ നിരന്തരമായ അഭ്യാസംകൊണ്ട് ഉറപ്പിക്കണം. ഏറ്റവും സൂക്ഷ്മമായ പരമാത്മാവിൽ ബുദ്ധി എങ്ങനെ പ്രവേശിക്കും എന്നു ശങ്കിക്കേണ്ട. സകല ചരാചരങ്ങളും കാണപ്പെടുന്നുണ്ടല്ലോ. പരമാത്മാവാണ് അവയ്ക്ക് അധിഷ്ഠാനം എന്നു കണ്ടാൽ മതി. ഉൽപത്തിയും ലയവുമുള്ള വസ്തുക്കൾക്ക് 'സത്യത്വ'മില്ല. അതുകൊണ്ട് അസത്യത്തിന്ന് നിലനില്ക്കാൻ സത്യമായ അധിഷ്ഠാനം വേണം. അധിഷ്ഠാനത്തെ ആശ്രയിച്ചു വിളങ്ങുന്ന ഭൂതങ്ങളെ മിഥ്യാത്വേന കാണുവാൻ അഭ്യസിക്കുമ്പോൾ അധിഷ്ഠാനവസ്തുജ്ഞാനം ഉണ്ടാകും. ഈ മാർഗ്ഗം പ്രയാസമേറിയതാണെന്നു വിചാരിക്കുന്നവർക്ക് മറ്റൊരു ഉപായം പറയുന്നു. ഈ കാണപ്പെടുന്ന ചരാചരമായ ജഡം ഏതൊന്നിനാൽ വ്യാപിക്കപ്പെട്ടിട്ട് പ്രകാശിക്കുന്നുവോ, ഏതൊരു പ്രകാശത്താൽ സൂര്യാദി സകല ഗോളങ്ങളും പ്രകാശിക്കുന്നുവോ ആ പരമ തേജോധാമമാണ് പരമാത്മാവ്. അതുതന്നെ ഞാൻ. പ്രകാശ്യങ്ങളായ ജഡവസ്തുക്കൾ പ്രകാശത്തെ കൂടാതെ വേറെയില്ലെന്നത് പ്രസിദ്ധവും അനുഭവവുമാകയാൽ ജഡമായ ദേഹാദിപ്രപഞ്ചത്തെ പ്രകാശിപ്പിക്കുന്ന നിത്യതേജസ്വരൂപനായ പരമാത്മാവ് എല്ലാമായി വിളങ്ങുന്നുവെന്ന ബോധത്തെ ആശ്രയിച്ചിട്ട് പരമാത്മസാക്ഷാത്കാരം സമ്പാദിക്കാം.

23. യത്ര കാലേ ത്വനാവൃത്തി-
മാവൃത്തിം ചൈവ യോഗിനഃ
പ്രയാതാ യാന്തി തം കാലം
വക്ഷ്യാമി ഭരതർഷഭ!

ഹേ ഭരതശ്രേഷ്ഠാ! ഏതു കാലത്തിൽ പ്രയാണം ചെയ്യുന്ന, ദേഹത്യാഗം ചെയ്യുന്ന, യോഗികൾ പുനരാവൃത്തിയില്ലായ്മയേയും, പുനരാവൃത്തിയേയും (പുനർജ്ജന്മത്തേയും) പ്രാപിക്കുന്നു. ആ കാലത്തെക്കുറിച്ചു ഞാൻ പറഞ്ഞുതരാം.

ഓംകാരത്തെ ഉപാസിക്കുന്ന സന്ന്യാസികളും തപസ്സാചരിക്കുന്ന കർമ്മയോഗികളും ഏതു കാലത്തിൽ മരിക്കുന്നവരായി പുനർജ്ജന്മമില്ലാത്തവരും ഉള്ളവരുമായിത്തീരുന്നുവോ ആ കാലവിശേഷത്തെ ഇനി ഞാൻ പറയാം. ശ്രദ്ധിച്ച് കേട്ടുകൊള്ളുക:

24. അഗ്നിർജ്ജ്യോതിരഹഃ ശുക്ലഃ
ഷൺമാസാ ഉത്തരായണം
തത്ര പ്രയാതാ ഗച്ഛന്തി
ബ്രഹ്മ ബ്രഹ്മവിദോ ജനാഃ.

അഗ്നി (അഗ്നിദേവത), ജ്യോതിസ്സ്, പകൽ, ശുക്ലപക്ഷം, ഉത്തരായണത്തിലെ ആറു മാസങ്ങൾ ഇവയിൽ (ഈ ദേവതകൾ വഴിയായി) ദേഹംവെടിഞ്ഞ് ഗമിക്കുന്ന ബ്രഹ്മജ്ഞരായ ജനങ്ങൾ ബ്രഹ്മത്തെ പ്രാപിക്കുന്നു.

ഈ പറഞ്ഞ രണ്ടുതരത്തിലുള്ള യോഗികളും തുല്യകാലത്തിൽ മരിക്കുകയാണെങ്കിൽ ഒരാൾക്ക് പുനരാവൃത്തിയും മറ്റൊരാൾക്ക് മോക്ഷവും എങ്ങനെ സിദ്ധിക്കും എന്നു കാണിക്കുവാൻ അവർക്കു പോകുവാനുള്ള അയനം (മാർഗ്ഗം) ഒന്നല്ലെന്നും രണ്ടാണെന്നും വേർതിരിച്ചു കാണിക്കുന്നു. ഓംകാരത്തെ ബ്രഹ്മമായി ഉപാസിക്കുന്ന യോഗികൾ ഉത്തരായണദേവതയായ അഗ്നി, കാലാഭിമാനിദേവതയായ ജ്യോതിസ്സ്, പകലിന്റെ അഭിമാനിയായ ദേവത, മകരം മുതൽക്കുള്ള ആറു മാസങ്ങളുടെ അഭിമാനികളായ ദേവതകൾ ഇവരിൽക്കൂടെ ക്രമത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു. നേരിട്ട് ബ്രഹ്മത്തെ പ്രാപിക്കുന്നില്ല. ഓരോ സ്ഥാനത്തു ചെന്ന് അവിടെ വിശ്രമിച്ചതിന്നുശേഷം ക്രമത്തിൽ ബ്രഹ്മത്തെ പ്രാപിക്കും. 'അഹം ബ്രഹ്മാസ്മി' എന്ന സാക്ഷാൽക്കാരം സിദ്ധിച്ച യോഗികളാകട്ടെ ദേഹത്യാഗത്തിന്നുശേഷം ബ്രഹ്മമായി ഭവിക്കും. ഇതാണ് ബ്രഹ്മോപാസകന്നും ബ്രഹ്മജ്ഞാനിക്കും തമ്മിലുള്ള വ്യത്യാസം എന്നു ധരിക്കണം. ഇവിടെ 'ബ്രഹ്മവിദഃ' എന്ന പദം ബ്രഹ്മോപാസകനെയാണു കാണിക്കുന്നത്. സാക്ഷാൽ ബ്രഹ്മജ്ഞാനിയാകട്ടെ ജീവന്മുക്തിസുഖത്തെയും വിദേഹകൈവല്യത്തെയും മറവുകൂടാതെ അനുഭവിക്കുന്നു.

25. ധൂമോ രാത്രിസ്തഥാ കൃഷ്ണഃ
ഷൺമാസാ ദക്ഷിണായനം
തത്ര ചാന്ദ്രമസം ജ്യോതിർ
യോഗീ പ്രാപ്യ നിവർത്തതേ.

ധൂമം, രാത്രി, കൃഷ്ണപക്ഷം, ദക്ഷിണായനത്തിലെ ആറ് മാസങ്ങൾ ഇവയിൽ ഈ ദേവതകൾവഴിയായി ദേഹംവെടിഞ്ഞു ഗമിക്കുന്ന യോഗി ചാന്ദ്രമസമായ ജ്യോതിസ്സിനെ (ചന്ദ്രലോകത്തെ) പ്രാപിച്ചു വീണ്ടും ഭൂമിയിലേക്കു തിരിച്ചുവരുന്നു. ഭൂമിയിൽ വീണ്ടും ജനിക്കുന്നു.

ധൂമം, രാത്രി, കൃഷ്ണപക്ഷം, കർക്കിടകം മുതൽ ആറുമാസം, ഇവയെ അഭിമാനിക്കുന്ന ദേവതകൾ അധിവസിക്കുന്ന മാർഗ്ഗം ദക്ഷിണായനമാകുന്നു. ആ മാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്ന കർമ്മയോഗി താൻചെയ്ത ഇഷ്ടാപൂർത്താദി കർമ്മങ്ങളുടെ ഫലങ്ങളെ ചന്ദ്രലോകത്തിൽ അനുഭവിച്ചുകഴിഞ്ഞതിന്നുശേഷം പിന്നേയും മനുഷ്യലോകത്തിൽ വന്ന് ജനിക്കും. ഇങ്ങനെ കർമ്മശ്രദ്ധയുള്ളവർക്ക് ജനനമരണപരമ്പരയല്ലാതെ അതിൽനിന്നു മുക്തി സിദ്ധിക്കുകയില്ലെന്ന് സൂചിപ്പിക്കുന്നു.

26. ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ
ജഗതഃ ശാശ്വതേ മതേ
ഏകയാ യാത്യനാവൃത്തി-
മന്യയാ/വർത്തതേ പുനഃ.

ജഗത്തിന്റെ ശുക്ലകൃഷ്ണങ്ങളായ ഈ രണ്ടുഗതികളും ശാശ്വതങ്ങൾ എന്നു പറയപ്പെടുന്നു. ഒന്നിൽക്കൂടി ഗമിക്കുന്നവർക്ക് അനാവൃത്തിയും (മോക്ഷവും) മറ്റതിൽക്കൂടി പോകുന്നവർക്കു പുനർജ്ജന്മവും സംഭവിക്കുന്നു.

ഈ പറഞ്ഞ ദുഃഖം ഗൃഹസ്ഥാശ്രമികൾക്ക് എപ്പോഴെങ്കിലും ഒരിക്കൽ മാത്രമല്ലേ ഉള്ളൂ എന്നു വിചാരിക്കേണ്ട. ജ്ഞാനപ്രകാശം അധികമുള്ള അഗ്ന്യാദിദേവതകളുള്ള മാർഗ്ഗം ശുക്ലം, ധൂമാദിദേവതകളുള്ള മാർഗ്ഗം കൃഷ്ണം. ഈ രണ്ടു മാർഗ്ഗങ്ങൾ ജ്ഞാനത്തിന്നോ, കർമ്മത്തിന്നോ അധികാരം സിദ്ധിച്ചിരിക്കുന്ന മനുഷ്യർക്ക് മരണാനന്തരം പോവാനുള്ള ശാശ്വതമായ മാർഗ്ഗങ്ങളാകുന്നു. ആദ്യത്തേതിനെ ദേവയാനമെന്നും, രണ്ടാമത്തേതിനെ പിതൃയാനമെന്നും പറയുന്നു. ദേവയാനത്തിൽക്കൂടെ പോകുന്നവർ ക്രമത്തിൽ ബ്രഹ്മത്തിൽ ലയിക്കുന്നു. രണ്ടാമതു ജനിക്കുകയില്ല. പിതൃയാനത്തിൽക്കൂടെ പോകുന്നവർ ചന്ദ്രലോകത്തിൽ പുണ്യഫലം അനുഭവിച്ചതിന്നുശേഷം രണ്ടാമതും ജനിക്കും. ജ്ഞാനാധികാരം സിദ്ധിക്കാത്ത പ്രാകൃതന്മാരാകട്ടെ, ആവൃത്തിമാർഗ്ഗത്തിൽക്കൂടെ അനന്തമായ ജന്മങ്ങൾകൊണ്ട് ജ്ഞാനമാർഗ്ഗപ്രവേശത്തിന്നധികാരികളായിത്തീരും. അപ്പോൾ അവർക്ക് ഈ ജ്ഞാനമാർഗ്ഗത്തിൽക്കൂടെ പോകാൻ കഴിയും. ഈ രണ്ടു ഗതികൾ എന്നും ഉള്ളവയാകുന്നു. ജീവന്മാർ അനാദികളും, നിത്യങ്ങളും, അനന്തങ്ങളുമാകയാൽ ഈ പറയപ്പെട്ട രണ്ടു മാർഗ്ഗങ്ങൾ എന്നുമുള്ളവതന്നെയാണ്.

27. നൈതേ സൃതീ പാർത്ഥ! ജാനൻ
യോഗീ മുഹ്യതി കശ്ചന
തസ്മാത് സർവ്വേഷു കാലേഷു
യോഗയുക്തോ ഭവാർജ്ജുന!

ഹേ പാർത്ഥ! ഈ രണ്ടുമാർഗ്ഗങ്ങളേയും മനസ്സിലാക്കുന്ന ഒരു യോഗിയും മോഹത്തിന്നധീനനാകുന്നില്ല. ഹേ അർജ്ജുനാ! അതുകൊണ്ട് എല്ലാ കാലങ്ങളിലും യോഗയുക്തനായിത്തീരുക.

ശുക്ലഗതിയുടെ ഫലം മോക്ഷവും, കൃഷ്ണഗതിയുടെ ഫലം ബന്ധവുമാണ് എന്നറിഞ്ഞിരിക്കുന്ന യോഗി ഇതിൽക്കൂടുതൽ മനസ്സിരുത്തണം എന്നുപദേശിക്കുന്നു. ഈ രണ്ടു മാർഗ്ഗങ്ങളുടെ സ്വരൂപം, ഫലം, കാരണം എന്നിവ അറിഞ്ഞിരിക്കുന്ന യോഗിക്ക് പ്രമാദം ഉണ്ടാകുവാനവകാശമില്ല. അതുകൊണ്ട് എടോ അർജ്ജുനാ! മോക്ഷമാർഗ്ഗത്തിൽ എത്തുവാൻ ആഗ്രഹിക്കുന്ന ഒരുവൻ എല്ലാക്കാലത്തും ഭോജനാദികാലങ്ങളിൽപ്പോലും ബ്രഹ്മത്തെ അനുസന്ധാനം ചെയ്യേണ്ടതാകുന്നു. പുനർജ്ജന്മത്തിന്നു ഹേതുകമായ കർമ്മശ്രദ്ധയെ തീരെ ഉപേക്ഷിച്ചു ബ്രഹ്മധ്യാനത്തിൽ തൽപരനായിരിക്കുന്നവൻ മോക്ഷത്തിന്നധികാരിയാകുന്നുവെന്നു സാരം.

28. വേദേഷു യജ്ഞേഷു തപസ്സു ചൈവ
ദാനേഷു യത് പുണ്യഫലം പ്രദിഷ്ടം
അത്യേതി തത് സർവ്വമിദം വിദിത്വാ
യോഗീ പരം സ്ഥാനമുപൈതി ചാദ്യം.

ഈ തത്ത്വമറിഞ്ഞ യോഗി വേദങ്ങൾ, യജ്ഞങ്ങൾ, തപസ്സുകൾ, ദാനങ്ങൾ ഇവകൊണ്ടു സിദ്ധിക്കുന്ന എല്ലാ പുണ്യഫലത്തേയും അതിക്രമിക്കുന്നു; പിന്നിലേക്കു തള്ളുന്നു. പിന്നീട് ആദ്യവും പരമവുമായ പദത്തെ പ്രാപിക്കുകയും ചെയ്യുന്നു.

യോഗികൾക്കും കർമ്മികൾക്കും ഉത്തരായണം, ദക്ഷിണായനം എന്ന രണ്ടുമാർഗ്ഗങ്ങൾ ഉണ്ടെന്നും അതിൽക്കൂടെ പോകുന്നവർക്കുള്ള ഫലം ഏതാണെന്നും ഉറപ്പിച്ചശേഷം സഗുണബ്രഹ്മോപാസകനായ യോഗി അനുഭവിക്കുന്ന പരമഫലത്തെ വ്യക്തമാക്കുന്നു. ഋക്ക് തുടങ്ങിയ നാലു വേദങ്ങൾ അംഗങ്ങളോടുകൂടെ വിധിപ്രകാരം പഠിക്കുന്നതുകൊണ്ടും, ഗർഭാധാനംമുതൽ അശ്വമേധംവരെയുള്ള സംസ്കാരകർമ്മങ്ങളും, യാഗങ്ങളും വേണ്ടവിധം അംഗങ്ങളോടും ഉപാംഗങ്ങളോടുംകൂടെ അനുഷ്ഠിക്കുന്നതുകൊണ്ടും കൃച്ഛ്റം, ചാന്ദ്രായണം മുതലായ തപസ്സുകൾ കോട്ടംകൂടാതെ ആചരിക്കുന്നതുകൊണ്ടും കന്യകാദാനം, ഗോദാനം, അശ്വദാനം, ഹിരണ്യദാനം മുതലായ ഉൽകൃഷ്ടങ്ങളായ ദാനങ്ങൾ സൽപ്പാത്രങ്ങളിൽ, പുണ്യകാലങ്ങളിൽ, പുണ്യദേശങ്ങളിൽവെച്ചു സമർപ്പിക്കുന്നതുകൊണ്ടും ഏതൊരു പുണ്യം അതാതാളുകൾക്ക് കിട്ടുമെന്നു ശാസ്ത്രങ്ങളിൽ നിശ്ചയിച്ചിരിക്കുന്നുവോ, അവയെയെല്ലാം അതിക്രമിക്കുന്ന പുണ്യഭോഗം സഗുണബ്രഹ്മോപാസകന്ന് അഗ്ന്യാദികളായ ദേവതകളുടെ ലോകങ്ങളിൽ സിദ്ധിക്കുന്നു. എന്നുതന്നെയല്ല സർവ്വാധിഷ്ഠാനവും, സർവ്വകാരണവുമായ പരബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നു. അതുകൊണ്ട് മദ്ധ്യമാധികാരികളായ മോക്ഷേച്ഛുക്കൾ ഭേദാതീതമായ ബ്രഹ്മത്തെ പ്രണവംവഴി ഉപാസിക്കേണ്ടത് ആവശ്യമാണെന്ന് ഉറപ്പിച്ചിരിക്കുന്നു.

## അദ്ധ്യായം 9

**33. രാജഗുഹ്യയോഗം –** സുഷുമ്നാനാഡിവഴിയായുള്ള സഗുണമായ ധാരണായോഗമാണ് ഇവിടെ വിവരിക്കപ്പെട്ടത്. അതിന്റെ ഫലം കാലക്രമേണ ബ്രഹ്മപ്രാപ്തി ഉണ്ടാക്കുന്നതും ആവൃത്തിരൂപമല്ലാത്ത ക്രമമുക്തിയാണെന്നും പറഞ്ഞു. എന്നാൽ വേറെ വിധത്തിലും മോക്ഷപ്രാപ്തിലഭിക്കുമോ എന്ന ആശങ്കയ്ക്ക് ഇവിടെ മാർഗ്ഗമുണ്ട്. അതിന് മറുപടിയായി ഭഗവാൻ ഇങ്ങനെ തുടർന്നു:

എടോ അർജ്ജുനാ, അസൂയാദിദോഷങ്ങൾ ഇല്ലാത്ത നിനക്ക് അത്യന്തം രഹസ്യവും അനുഭവജ്ഞാനയുക്തവുമായ ബ്രഹ്മജ്ഞാനം ഞാൻ ഉപദേശിച്ചുതരാം. അതുതന്നെയാണ് മോക്ഷപ്രാപ്തിക്ക് സാധനമായ തത്ത്വജ്ഞാനമെന്നു ശ്രുതിയും സ്മൃതിയും വ്യക്തമാക്കുന്നു. ഇതിനെപ്പറ്റി ഞാൻ മുൻപ് പ്രസ്താവിച്ചിട്ടുമുണ്ട്. ഈ ജ്ഞാനം സിദ്ധിച്ചുകഴിഞ്ഞാൽ നിനക്ക് സംസാരബന്ധനത്തിൽനിന്നും മോചനം ലഭിക്കും എന്നതു നിശ്ചയമാണ്. ഈ ബ്രഹ്മവിദ്യ എല്ലാ വിദ്യകളിലുംവെച്ചു കൂടുതൽ ശോഭിക്കുന്നുണ്ട്. ഈ ശോഭാതിശയം നിമിത്തം ഇതിനെ വിദ്യകളുടെ രാജാവെന്നു പറയുന്നു. ആ അർത്ഥത്തിൽ ഇതിനെ രാജവിദ്യ എന്നും പറഞ്ഞുവരുന്നു. അതേമാതിരി ഗുഹ്യങ്ങളായ വസ്തുക്കളിൽ ഒന്നാമത്തേത് എന്നർത്ഥത്തിൽ ഇതിനെ 'രാജഗുഹ്യ'മെന്നും പറയുന്നുണ്ട്. ശുദ്ധിക്കു കാരണമായ ഈ ബ്രഹ്മജ്ഞാനത്തെ പാവനങ്ങളായ വസ്തുക്കളിൽവെച്ച് ഏറ്റവും ഉത്കൃഷ്ടമാണെന്നു പരിഗണിക്കാം. അനേകസഹസ്രം പൂർവ്വജന്മങ്ങളിൽ സമ്പാദിച്ച ധർമ്മാധർമ്മരൂപമായ കർമ്മത്തെ നിമിഷംകൊണ്ടുതന്നെ ഭസ്മമാക്കുവാൻ കഴിവുള്ള ഇതിന്റെ പാവനത്വത്തെപ്പറ്റി പ്രത്യേകിച്ചു പറയേണ്ടതില്ല, എന്നുതന്നെയല്ല, ഇതു സുഖാദികളുടെ മാതിരി പ്രത്യക്ഷത്തിൽ അനുഭവപ്പെടുത്താവുന്നതുമാണ്. ചില വസ്തുക്കൾ വളരെ ഗുണങ്ങളോടുകൂടിയതാണെങ്കിലും ധർമ്മവിരുദ്ധമായി ഇരിക്കാറുണ്ട്. എന്നാൽ ആത്മജ്ഞാനം ധർമ്മവിരുദ്ധമല്ലെന്നുതന്നെയല്ല, ധർമ്മത്തോടുകൂടിയതുമാണ്. രത്നങ്ങളുടെ വകതിരിച്ചുള്ള ജ്ഞാനം പോലെ ഇതു സമ്പാദിപ്പാനും വളരെ എളുപ്പമുണ്ട്. പ്രയത്നം കുറഞ്ഞതും സുഖസംപാദ്യങ്ങളുമായ കർമ്മങ്ങളുടെ ഫലം അല്പമായും, ക്ലേശകരങ്ങളായ കർമ്മങ്ങളുടെ ഫലം മഹത്തായും കാണാറുണ്ട്. എന്നാൽ ഈ ജ്ഞാനം സുഖസംപാദ്യമാണെങ്കിലും ഇതിന്റെ ഫലത്തിന് ഒരിക്കലും നാശം പറ്റുന്നതല്ല. അതുകൊണ്ട് ആത്മജ്ഞാനം ഏറ്റവും ശ്രദ്ധാർഹമാണ്. ആത്മജ്ഞാനമാകുന്ന ധർമ്മത്തിന്റെ സ്വരൂപത്തിലും ഫലത്തിലും ശ്രദ്ധയില്ലാത്തവരും, നാസ്തികന്മാരും, യുക്തിവാദികളും പാപികളും ദേഹംതന്നെയാണ് ആത്മാവെന്നുള്ള ആസുരസിദ്ധാന്തം അംഗീകരിച്ചിട്ടുള്ളവരുമായ ആളുകൾ ഉണ്ട്. പ്രാണനെമാത്രം തൃപ്തിപ്പെടുത്തുന്ന ആ ദുർജ്ജനങ്ങൾ പരമേശ്വരനായ എന്നെ പ്രാപിക്കുകയില്ല. എന്നെ പ്രാപിക്കുവാനുള്ള മാർഗ്ഗങ്ങളിൽ ഒന്നായ ഭക്തികൂടി അവർ നേടുന്നില്ല. എന്നതുകൊണ്ട് അതിൽ ശങ്കയ്ക്കേ വഴിയില്ല. അവർക്കു തീർച്ചയായും നരകപ്രാപ്തിയും മൃഗാദിജന്മവും ഉണ്ടാകും. അങ്ങനെ ജനനമരണാത്മകമായ സംസാരത്തിൽത്തന്നെ അവർ നിലകൊള്ളും. ഇന്ദ്രിയങ്ങൾക്ക് അവിഷയമായ സ്വരൂപത്തോടുകൂടിയവനും പരമാത്മാവുമായ എന്നാൽ ഈ ജഗത്തുമുഴുവൻ വ്യാപിക്കപ്പെട്ടിരിക്കുകയാണ്. ബ്രഹ്മാവു തുടങ്ങി പുൽക്കൊടിവരെയുള്ള എല്ലാ ഭൂതജാലങ്ങളും എന്നിലാണ് സ്ഥിതിചെയ്യുന്നത്. ആത്മാവോടുകൂടാത്ത ഒരു ജീവിയെപ്പോലും നമുക്കു വ്യവഹാരത്തിൽ കല്പിക്കുവാൻ നിവൃത്തിയില്ല. ആത്മാവായ എന്നാൽ ആത്മവാന്മാരായി നിലകൊള്ളുന്ന അവർ അതുകൊണ്ടാണ് എന്നിൽ സ്ഥിതിചെയ്യുന്നു എന്നു പറയപ്പെടുന്നത്. ഈയുള്ളവൻതന്നെയാണ് ആ ജീവജാലങ്ങളുടെ ആത്മാവ്. അതുകൊണ്ട് മൂഢബുദ്ധികൾക്കു തോന്നുന്നതു ഞാൻ അവയിൽ സ്ഥിതിചെയ്യുന്നു എന്നാണ്. മൂർത്തദ്രവ്യങ്ങളുടെമാതിരി ഒന്നിൽ ചേർന്നിരിക്കുന്ന സ്വഭാവം എന്നിൽ ഇല്ലാത്തതുകൊണ്ട് ഞാൻ ആ ഭൂതങ്ങളിൽ വർത്തിക്കുന്നതേ ഇല്ല. എന്നാൽ ഞാൻ ആകാശത്തിന്റേയും ഏറ്റവും ഉള്ളിൽ ഇരിക്കുന്നവനാണ്. ഒന്നിനോടും ഒരു സംബന്ധവും ഉണ്ടാകാത്ത വസ്തു ഒരിടത്തും ആധേയഭാവത്തിൽ നിലകൊള്ളുകയില്ല എന്നതു പ്രസിദ്ധമാണല്ലോ. ഇങ്ങനെ ഞാൻ സർവ്വസംബന്ധശൂന്യനായതുകൊണ്ട് ബ്രഹ്മാദികളായ ഭൂതങ്ങൾ എന്നിൽ ഇരിക്കുന്നു എന്നതും ശരിയല്ല. ഈശ്വരനായ എന്റെ ഈ യാഥാർത്ഥ്യം നീ അറിയേണ്ടതാണ്. ഇതുപോലെ അത്ഭുതകരങ്ങളായ മറ്റു വസ്തുതകളും ഉണ്ട്. അതും ഞാൻ പറയാം: ഞാൻ ഒന്നിനോടും ബന്ധപ്പെട്ടവൻ അല്ലെങ്കിലും എല്ലാ ഭൂതങ്ങളേയും ഭരിക്കുന്നത് ഞാനാണ്. എന്നാൽ മുൻപറഞ്ഞ നിയമമനുസരിച്ച് ഞാൻ ഭൂതങ്ങളിൽ സ്ഥിതിചെയ്യുന്നില്ല. അങ്ങനെയാണെങ്കിൽ 'എന്റെ ആത്മാവ്' എന്നു ഞാൻ വ്യവഹരിക്കുന്നതു ശരിയാണോ എന്ന ചോദ്യത്തിന്നവകാശമുണ്ട്. ശരീരേന്ദ്രിയസമുദായമാകുന്ന അനാത്മാവിനെ വേർതിരിച്ച് അതിൽ ആത്മബുദ്ധിയെ ആരോപിച്ച് സാധാരണജനങ്ങൾ ചെയ്യുന്നതു

പോലെ ഞാനും 'എന്റെ ആത്മാവ്' എന്നു വ്യവഹരിച്ചുപോരുന്നു എന്നുമാത്രമേയുള്ളൂ. ആത്മാവിന് വേറെയൊരു ആത്മാവില്ല എന്ന തത്ത്വം ലോകർ അറിയുന്നില്ലെങ്കിലും ഞാൻ അറിയുന്നുണ്ട്. അതുപോലെ ഭൂതങ്ങളെ സൃഷ്ടിക്കുന്നവനും ഞാനാണ്. പരിണാമംകൊണ്ട് അതിമഹത്തും സർവ്വവ്യാപിയുമായ വായു ഏതുവിധം എപ്പോഴും ആകാശത്തിൽ നിലകൊള്ളുന്നുവോ അതുപോലെ, ആകാശംപോലെ, എങ്ങും നിറഞ്ഞിരിക്കുന്ന എന്നിൽ സകലഭൂതജാലങ്ങളും സംബന്ധമൊന്നും കൂടാതെ നിലകൊള്ളുന്നു എന്നു ധരിക്കേണ്ടതാണ്. ഇപ്രകാരം സ്ഥിതികാലത്ത് എന്നിൽ സ്ഥിതിചെയ്യുന്ന സകല ഭൂതങ്ങളും പ്രളയകാലത്ത് എന്റെ ത്രിഗുണാത്മികമായ അപരപ്രകൃതിയെ പ്രാപിക്കുന്നു. അവയെ വീണ്ടും ഞാൻ പഴയപടി ഉത്പത്തികാലത്തു സൃഷ്ടിക്കുന്നതാണ്. ഇങ്ങനെ അവിദ്യാരൂപമായ സ്വന്തം പ്രകൃതിയെ വശീകരിച്ചുകൊണ്ടു ഞാൻ സ്വതേ അവിദ്യാദിദോഷങ്ങൾകൊണ്ടു പരവശമായി വർത്തിക്കുന്ന ഭൂതജാലത്തെയെല്ലാം പ്രകൃതികൊണ്ടുതന്നെ വീണ്ടും സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു.

പരമേശ്വരനായ ഞാനാണ് വിരുദ്ധസ്വഭാവത്തിലുള്ള ഭൂതജാലങ്ങളെ മുഴുവൻ സൃഷ്ടിക്കുന്നതെങ്കിൽ ആ വൈരുദ്ധ്യത്തിനു കാരണങ്ങളായ ധർമ്മാധർമ്മങ്ങളുമായി എനിക്കു സംബന്ധമുണ്ടായിരിക്കുമല്ലോ എന്ന് ആശങ്ക ജനിക്കാം. വാസ്തവത്തിൽ ഈശ്വരനായ എന്നെ ഭൂതജാലങ്ങളുടെ വിഷമസൃഷ്ടികാരണങ്ങളായ കർമ്മങ്ങൾ ബന്ധിക്കുന്നില്ല. നിഷ്ക്രിയനും നിത്യതൃപ്തനും ആത്മരൂപനുമായ ഞാൻ ആവക കർമ്മങ്ങളിൽ ഉദാസീനനെപ്പോലെ നില്ക്കുന്നവനും ആസക്തനുമാണ്. ഈ കർമ്മം ചെയ്യുന്നത് ഞാനാണ് എന്ന അഭിമാനമോ ഈ കർമ്മത്തിന്റെ ഫലം എനിക്കുണ്ടാകണം എന്ന ആസക്തിയോ എന്നെ ബാധിക്കാറില്ല. അങ്ങനെ അഭിമാനവും ഫലാസക്തിയുമില്ലാത്ത ആരേയും കർമ്മഫലം ബന്ധിക്കുകയില്ല. ഈ രഹസ്യം അറിയാത്ത മൂഢൻ, തങ്ങളുടെ കർമ്മംകൊണ്ടു പട്ടുനൂൽപ്പുഴുവിനെപ്പോലെ, സ്വയം ബദ്ധനായിത്തീരുന്നു. അതുപോലെ ഞാൻ ഭൂതജാലങ്ങളെ സൃഷ്ടിക്കുകയും അതേസമയം ഉദാസീനനെപ്പോലെ വർത്തിക്കുകയും ചെയ്യുന്നു എന്നു പറയുന്നതിലും ഒരു വിരോധാഭാസം തോന്നാം. അതും ശരിയല്ല. ജ്ഞാനമാത്രസ്വരൂപനും അവിക്രിയനും അദ്ധ്യക്ഷനുമായ എന്റെ സാന്നിധ്യത്തിൽ ത്രിഗുണാത്മികയും അവിദ്യാലക്ഷണയുമായ എന്റെ പ്രകൃതി ആണ്, ചരാചരാത്മകമായ ജഗത്തിനെ ഉത്ഭവിപ്പിക്കുന്നത്. എന്റെ അദ്ധ്യക്ഷതകൊണ്ടുതന്നെ വ്യക്താവ്യക്താത്മകമായ ഈ ജഗത്ത് എല്ലാ അവസ്ഥകളിലും ഇങ്ങനെ ഉണ്ടായും നശിച്ചും നിലകൊള്ളുന്നു. 'ഞാൻ ഇതു തിന്നുന്നു; ഞാൻ ഇതു കാണുന്നു; ഞാൻ ഇതു കേൾക്കുന്നു; ഞാൻ സുഖിക്കുന്നു; ഇതിനുവേണ്ടി ഞാൻ ഇതു ചെയ്യും; ഞാൻ ഇതിനെ അറിയും' ഇപ്രകാരം ജഗത്തിനെ സംബന്ധിച്ച എല്ലാ വ്യവഹാരങ്ങളും ദൃശ്യമായ ജ്ഞാനത്തിൽനിന്ന് ഉണ്ടാവുകയും അതിൽ നിലനില്ക്കുകയും അതിൽത്തന്നെ അവസാനിക്കുകയും ചെയ്യുകയാണ്. സർവ്വാദ്ധ്യക്ഷനും ചൈതന്യമാത്രനും പരമാർത്ഥത്തിൽ ഭോഗങ്ങളിൽ ഒന്നിനോടും യാതൊരു ബന്ധമില്ലാത്തവനുമായ ആ ഏകദേവനെ സംബന്ധിച്ചിടത്തോളം, മറ്റൊരു ചേതനൻതന്നെ ഇല്ലാതിരിക്കേ, മറ്റൊരു ഭോക്താവും ഉണ്ടാകാൻ ഇടയില്ലാത്തതുകൊണ്ട്, എന്തിന്നുവേണ്ടിയാണ് ഈ സൃഷ്ടി എന്ന ചോദ്യവും അതിന്റെ ഉത്തരവും അസംഗതമാണെന്നു ശ്രുതി വ്യക്തമാക്കുന്നു. "ജ്ഞാനം അജ്ഞാനത്താൽ മൂടിയിരിക്കുന്നതുകൊണ്ട് ജീവികൾക്ക് ജഗത്ത് ഉണ്ടാകുകയും നശിക്കുകയും ചെയ്യുന്നു എന്നു തോന്നുകമാത്രമാണ്. വാസ്തവത്തിൽ ജഗത്ത് ഉണ്ടാകുകയോ നിലനില്ക്കുകയോ നശിക്കുകയോ ചെയ്യുന്നില്ല."

'നിത്യശുദ്ധബുദ്ധിമുക്തസ്വഭാവനും' സർവ്വജ്ഞനും സർവ്വജന്തുക്കളുടേയും ആത്മാവുമായ എന്നെ മനുഷ്യശരീരം എടുത്തവൻ എന്നു മൂഢന്മാർ തെറ്റിദ്ധരിക്കാറുണ്ട്. ആകാശത്തെപ്പോലെയുള്ളതും ആകാശത്തേക്കാൾ അന്തരതവുമായ എന്റെ പരമാത്മതത്ത്വം അറിയാത്തതുകൊണ്ടാണ് ആ അവിവേകികൾക്ക് അങ്ങനെ ഒരു അവഗണന ഉണ്ടാകുന്നത്. ആ അവഗണനകൊണ്ടുതന്നെ ആ ഭാഗ്യഹീനന്മാർ നശിച്ചുപോകുന്നു. സ്വാത്മഭൂതനായ ഈശ്വരനെ നിന്ദിക്കുന്നതുകൊണ്ട് അവരുടെ ആഗ്രഹങ്ങളും അഗ്നിഹോത്രാദികളായ കർമ്മങ്ങളും നിഷ്ഫലങ്ങളായിത്തീരും. അവരുടെ വിവേകവും നശിക്കുമെന്നു തന്നെയല്ല രാക്ഷസന്മാരുടേയും അസുരന്മാരുടേയും പ്രകൃതിയും ബുദ്ധിയും അവർക്കുണ്ടാകും. അതായത് ദേഹം മാത്രമാണ് ആത്മാവ് എന്ന ഭ്രമംകൊണ്ട് മുറിക്കുക, പിളർക്കുക, കുടിക്കുക, തിന്നുക, അന്യന്റെ മുതൽ അപഹരിക്കുക എന്നൊക്കെപ്പറയുന്ന ശീലവും അതിന്നുചേർന്ന ക്രൂരകർമ്മങ്ങൾ ചെയ്യുന്ന സ്വഭാവവും അവരിൽ വന്നുചേരും. എന്നാൽ ഭക്തിരൂപമായ മോക്ഷമാർഗ്ഗത്തിൽ പ്രവർത്തിക്കുന്നവരും ശ്രദ്ധാലുക്കളുമായ മഹാത്മാക്കളാകട്ടെ, ദേവന്മാരുടെ പ്രകൃതി കൈക്കൊള്ളും. അതായത് ശമം, ദമം, ദയ, ശ്രദ്ധ തുടങ്ങിയ ഗുണം ഉൾക്കൊള്ളുന്ന ഒരു സ്വഭാവം അവരിൽ ഉണ്ടാകും. അവർ പഞ്ചമഹാഭൂതങ്ങൾക്കും കാരണഭൂതനായ എന്നെ അനന്യചിത്തന്മാരായി ഉപാസിക്കും മാത്രമല്ല, അവർ തീവ്രമായ ധർമ്മനിഷ്ഠയോടും ദൃഢമായ വ്രതത്തോടുംകൂടി ബ്രഹ്മസ്വരൂപനായ എന്നെ കീർത്തിക്കും. ഹൃദയഗതനും ആത്മരൂപനുമായ എന്നെ അവർ ഭക്തിയോടുകൂടി നമസ്കരിക്കുകയും സ്ഥിരമായ നിയമനിഷ്ഠയോടുകൂടി സേവിക്കുകയും ചെയ്യും. ചിലർ ഈശ്വരനായ എന്നെ ജ്ഞാനയജ്ഞംകൊണ്ടു പൂജിച്ചുകൊണ്ടാണ് ഉപാസിക്കുന്നത്. അവരിൽ ചിലർ എന്നെ ഏകമായ പരബ്രഹ്മമെന്ന പരമാർത്ഥദർശനംകൊണ്ടു പൂജിച്ച് ഉപാസിക്കുന്നവരാണ്. ചിലർ സൂര്യൻ, ചന്ദ്രൻ തുടങ്ങി അനേകം വ്യത്യസ്തരൂപങ്ങളോടുകൂടി നിലനില്ക്കുന്നതു ഭഗവാൻ വിഷ്ണുതന്നെയാണ് എന്ന ഭേദഭാവനയോടെ ഉപാസിക്കുന്നുണ്ട്. വേറെ ചിലർ ഭഗവാൻ തന്നെയാണ് സർവ്വതോമുഖനും വിശ്വരൂപിയുമായിരിക്കുന്നത് എന്ന ഭാവനയോടെ എന്നെ പലപ്രകാരത്തിൽ ഉപാസിക്കുന്നു.

പലവിധത്തിൽ പലരും ഉപാസനകൾ ചെയ്തുകൊണ്ടിരിക്കുമ്പോൾ ആ ഉപാസനകൾ എല്ലാം എന്നെ മുൻനിർത്തിയാണ് നടത്തുന്നത് എന്ന് എങ്ങനെ കരുതാം. ഈ ചോദ്യവും യുക്തമാണ്. ഞാൻ അതിനും സമാധാനം പറയാം: എടോ അർജ്ജുനാ! ശ്രുതിയിൽ വിധിക്കപ്പെട്ടിട്ടുള്ള അഗ്നിഷ്ടോമാദിയാഗങ്ങൾ ഞാനാണ്. സ്മൃത്യുക്തങ്ങളായ പഞ്ചയജ്ഞാദികർമ്മങ്ങളും ഞാൻതന്നെ. പിതൃക്കൾക്കു ദാനംചെയ്യുന്ന സ്വധ എന്ന അന്നവും സകല പ്രാണിവർഗ്ഗങ്ങളും ഭക്ഷിക്കുന്ന നെല്ല്, ഗോതമ്പ് തുടങ്ങിയവയും ഔഷധങ്ങളും ഞാനാണ്. എല്ലാ പ്രാണികളും ഭക്ഷിക്കുന്ന അന്നത്തെ സ്വധാശബ്ദംകൊണ്ടും വ്യാധിശാന്തിക്കായി ഉപയോഗിക്കപ്പെടുന്ന ഭേഷജത്തെ ഔഷധശബ്ദംകൊണ്ടും പരാമർശിക്കാം. പിതൃക്കൾക്കും ദേവന്മാർക്കും ഹവിസ്സ് നല്കുന്നതിന്ന് ഉപയോഗിക്കപ്പെടുന്ന മന്ത്രവും ഞാനല്ലാതെ മറ്റൊന്നുമല്ല. ഹവിസ്സും, അഗ്നിയും, ഹവനകർമ്മവും ഞാൻതന്നെ. എന്നുതന്നെയല്ല, ഈ ജഗത്തിന്റെ പിതാവും, മാതാവും, പിതാമഹനും, പ്രാണികൾക്ക് കർമ്മഫലമരുളുന്ന വിധാതാവും ഞാനാകുന്നു. വേദ്യവും, പാവനവുമായ 'ഓം' കാരവും, ഋക്കും, യജുസ്സും, സാമവും ഞാൻതന്നെ.

എടോ, അർജ്ജുനാ! കർമ്മംകൊണ്ടു പ്രാപിക്കപ്പെടേണ്ട കർമ്മഫലവും ഞാനാണ്. പ്രപഞ്ചത്തിന്റെ പോഷകനും നാഥനും ഞാനാകുന്നു. പ്രാണികൾ ചെയ്തതും ചെയ്യാത്തതുമായ കർമ്മങ്ങൾക്കു സാക്ഷിയും അവരുടെ വാസസ്ഥാനവും ഞാനാണ്. എന്നെ ആശ്രയിക്കുന്ന ദുഃഖിതരുടെ ദുഃഖം നശിപ്പിക്കുന്നവനും പ്രത്യുപകാരം ഇച്ഛിക്കാതെ ഉപകാരം ചെയ്യുന്ന സുഹൃത്തും ഞാനാണ്. ജഗത്തിന്റെ ഉത്പത്തിയും പ്രളയവും ആധാരവും ഞാൻതന്നെ. പ്രാണികൾക്കു കാലാന്തരഭോഗ്യമായ നിക്ഷേപവും വളരുക എന്ന സ്വഭാവത്തോടുകൂടിയ എല്ലാറ്റിന്നും വളരുവാൻ കാരണമായ ബീജവും ഞാനാണ്. ഈ ബീജം അവ്യയമാണ്. സംസാരം നിലനില്ക്കുന്നതുവരെ നിലനില്ക്കുന്നതു

കൊണ്ടാണ് ഇതിനെ അവ്യയമെന്നു പറയുന്നത്. ബീജംകൂടാതെ ഒന്നും മുളയ്ക്കുന്നില്ല. മുളയ്ക്കുക എന്നത് എന്നും കാണപ്പെടുന്നതുകൊണ്ട് ബീജം സർവ്വദാ നശിക്കാതെതന്നെ നിലനില്ക്കുന്നു എന്നു കാണാം. സൂര്യനായിത്തീർന്ന് ശക്തിയേറിയ ചില രശ്മികൾകൊണ്ട് ലോകത്തിൽ ഉഷ്ണം ഉണ്ടാക്കുന്നതു ഞാനാണ്. ചില രശ്മികളെക്കൊണ്ടു മഴപെയ്യിക്കുന്നതും ഈയുള്ളവൻതന്നെയാണ്. പറഞ്ഞമാതിരി മഴപെയ്യിച്ചതിന്നുശേഷം പിന്നെയുള്ള എട്ടുമാസങ്ങളിൽ ആ വർഷജലം ചില രശ്മികൾകൊണ്ടു വറ്റിക്കുന്നതും ഞാനാണ്. അടുത്ത വർഷക്കാലത്ത് വീണ്ടും ഞാൻ മഴപെയ്യിക്കുന്നു. ദേവന്മാരുടെ അമൃതവും, മനുഷ്യരുടെ മരണവും ഞാനാകുന്നു. അതുപോലെ സത്തും അസത്തും ഞാനാണ്. ഒന്നിന്റെ സ്ഥൂലമായ കാര്യരൂപം സത്തും, സൂക്ഷ്മമായ കാരണരൂപം അസത്തുമാകുന്നു. ഇങ്ങനെ ഏതെല്ലാം ജ്ഞാനികൾ മുമ്പുപറഞ്ഞ ഏകത്വവിജ്ഞാനം, ഭേദവിജ്ഞാനം തുടങ്ങിയ വിജ്ഞാനവിശേഷങ്ങളാകുന്ന യജ്ഞങ്ങൾകൊണ്ട് എന്നെ പൂജിച്ച് ഉപാസിക്കുന്നുവോ അവർ ആ വിജ്ഞാനത്തിന്റെ സ്വഭാവമനുസരിച്ച് എന്നെത്തന്നെ പ്രാപിക്കുന്നതാണ്.

എടോ, അർജ്ജുനാ! വിഷയസുഖങ്ങളിൽ തത്പരരായ അജ്ഞന്മാരുടെ സ്വഭാവം എന്തെന്ന് ഇനി ഞാൻ പറയാം. ഋക്ക്, യജുസ്സ്, സാമം എന്നീ വേദങ്ങളെ അറിഞ്ഞവരും, സോമം പാനം ചെയ്യുന്നവരും ആ സോമപാനംകൊണ്ടുതന്നെ പാപംനശിച്ച ആ യാജ്ഞികന്മാർ ജ്യോതിഷ്ടോമാദികളാകുന്ന യജ്ഞങ്ങൾ കൊണ്ട് വസുക്കൾ മുതലായ ദേവതകളുടെ രൂപംപൂണ്ട എന്നെ പൂജിച്ചിട്ട് സ്വർഗ്ഗലോകഗമനം ഉണ്ടാകുവാൻ പ്രാർത്ഥിക്കുന്നു. അവർ ആ പുണ്യത്തിന്റെ ഫലമായി ശതക്രതുസ്ഥാനത്തെ പ്രാപിച്ച് അവിടെ ദിവ്യങ്ങളായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു. അവർ (സ്വർഗ്ഗകാമന്മാർ) വിപുലമായ സ്വർഗ്ഗലോകസുഖം അനുഭവിച്ചതിന്നുശേഷം പുണ്യം അവസാനിക്കുമ്പോൾ ഈ മർത്ത്യലോകത്തിലേക്കു വീണ്ടും തിരിച്ചുപോരുന്നു. ഇങ്ങനെ മൂന്നുവേദങ്ങളിൽ പറഞ്ഞ കർമ്മങ്ങളെ അനുസരിച്ച് ജീവിക്കുന്ന വിഷയാഭിലാഷികൾ ജനിച്ചും മരിച്ചും അങ്ങനെ നീങ്ങിക്കൊണ്ടിരിക്കും. ഈ ജനനമരണചക്രത്തിൽനിന്ന് ഒരിക്കലും സ്വാതന്ത്ര്യം അവർക്കു ലഭിക്കുകയില്ല. എന്നാൽ, നിഷ്കാമരായ സമ്യഗ്ദർശികൾ (തത്ത്വജ്ഞാനികൾ) അങ്ങനെയല്ല. അവർ പരനും, ദേവനും, നാരായണനുമായ എന്നെ ആത്മാവായിത്തന്നെ കരുതി ഉപാസിക്കുന്നവരാണ്. പരമാർത്ഥദർശികളും എപ്പോഴും എന്നെ ധ്യാനിച്ചുകൊണ്ടിരിക്കുന്നവരുമായ അവരുടെ യോഗക്ഷേമം ഞാൻ നോക്കിക്കൊള്ളും. അതായത് അവർക്ക് ഞാൻ വേണ്ടുന്നവ നേടിക്കൊടുക്കുകയും അവയെ ഞാൻ സംരക്ഷിച്ചുകൊടുക്കുകയും ചെയ്യുന്നതാണ്. എന്തുകൊണ്ടെന്നാൽ അവർ എന്റെ ആത്മാവായിട്ടുള്ളവരും എനിക്കു പ്രിയപ്പെട്ടവരുമാണ്. എന്റെ മറ്റു ഭക്തന്മാരുടെ യോഗക്ഷേമം നിർവ്വഹിക്കുന്നതും ഞാൻതന്നെയല്ലേ? എന്ന ചോദ്യത്തിന്നവകാശമുണ്ട്. ശരിയാണ്. ആ കൃത്യവും നിർവ്വഹിക്കുന്നത് ഞാൻതന്നെയാണ്. എന്നാൽ, ഇതിൽ ഒരു അന്തരമുണ്ട്. എന്റെ മറ്റു ഭക്തന്മാർ തങ്ങൾക്കു വേണ്ടി സ്വയം യോഗക്ഷേമം ആഗ്രഹിക്കാറുണ്ട്. എന്നെ അന്യനായി കാണാത്ത തത്ത്വജ്ഞാനികളാകട്ടെ, സ്വയം യോഗക്ഷേമം ആഗ്രഹിക്കാറില്ല. അവർ ജീവിതത്തിലോ, മരണത്തിലോ താൽപര്യം കാണിക്കാറില്ല. അവർ ഈശ്വരൻതന്നെ ശരണമെന്നുമാത്രം കരുതുന്നവരാണ്. അതുകൊണ്ട് ഈശ്വരൻതന്നെ അവരുടെ യോഗക്ഷേമം വഹിക്കേണ്ടതായും വരുന്നു.

മറ്റു ദേവതകളും ഞാൻതന്നെയായിരിക്കേ തദ്ഭക്തന്മാരും എന്നെത്തന്നെയല്ലേ ഭജിക്കുന്നത് എന്നു നീ ചോദിക്കാം. അതും സത്യമാണ്. ശ്രദ്ധാപൂർവ്വം അന്യദേവതകളെ പൂജിക്കുന്നവരും അറിയാതെ എന്നെത്തന്നെയാണ് പൂജിക്കുന്നത്. ശ്രുതികളിലും സ്മൃതികളിലും പറഞ്ഞ എല്ലാ യജ്ഞങ്ങളുടേയും അധിദേവതയായ ഭോക്താവും ഫലദാതാവും ഞാൻതന്നെയാണ്. എന്നാൽ, ആ പറഞ്ഞപ്രകാരം എന്നെ യഥാർത്ഥമായി അവർ അറിയുന്നില്ല. യാഥാർത്ഥ്യം അറിയാതെ എന്നെ ആരാധിക്കുക കാരണം യഥാർത്ഥമായ യാഗഫലത്തിൽനിന്നും അവർ തെറ്റിപ്പോവുകയാണ് ചെയ്യുന്നത്. അതായത് എന്റെ തത്ത്വം അറിഞ്ഞിരുന്നുവെങ്കിൽ എല്ലാ കർമ്മങ്ങളും അവർ എന്നിൽ അർപ്പിക്കുമായിരുന്നു. അതിന്റെ ഫലമോ പുനരാവൃത്തിശൂന്യമായ മോക്ഷമാണ്. എന്നാൽ, അജ്ഞാനം നിമിത്തം അങ്ങനെ കർമ്മങ്ങളെ എന്നിൽ അർപ്പിക്കാത്ത അവർ സ്വകർമ്മഫലങ്ങളെ അതാതു ലോകത്തിൽവെച്ച് അനുഭവിച്ചതിന്നുശേഷം വീണ്ടും ജനനമരണാദ്യവസ്ഥയിലേക്കു തിരിച്ചുപോരുന്നു. വീണ്ടും ജനിക്കുന്നു; മരിക്കുന്നു.

ശരിയായി ഈശ്വരതത്ത്വം അറിയാതെ മറ്റു ദേവതകളെ ഭക്തിപൂർവ്വം യജിക്കുന്നവർക്കും യാഗഫലം തീർച്ചയായും ലഭിക്കും. ഇന്ദ്രാദിദേവന്മാരെ ഉദ്ദേശിച്ച് വ്രതം അനുഷ്ഠിക്കുന്നവരും അവരിൽ ഭക്തിയോടുകൂടിയവരുമായ ജനങ്ങൾ ഇന്ദ്രാദിദേവന്മാരെ പ്രാപിക്കും. ശ്രാദ്ധാദിക്രിയകളിൽ തത്പരരും പിതൃഭക്തന്മാരുമായവർ അഗ്നിഷ്വാത്തൻ തുടങ്ങിയ പിതൃക്കളെ പ്രാപിക്കുന്നതാണ്. ഭൂതങ്ങളെ പൂജിക്കുന്നവർ അവർ പൂജിക്കുന്ന വിനായകൻ, മാതൃഗണങ്ങൾ, ചതുർഭഗിനികൾ മുതലായ ഭൂതങ്ങളെത്തന്നെ പ്രാപിക്കും. എന്നെ പൂജിക്കുന്ന വൈഷ്ണവന്മാർ എന്നെത്തന്നെ പ്രാപിക്കുന്നു. ഈ പറഞ്ഞ എല്ലാ ഉപാസനകളിലും ക്ലേശം തുല്യമാണെങ്കിലും ജനങ്ങൾ എന്നെത്തന്നെ ഭജിക്കാത്തത് എന്തുകൊണ്ടാണ്? അജ്ഞാനംകൊണ്ടുതന്നെ. അതുകൊണ്ട് അവർ അല്പമായ ഫലം നേടുന്നവരായി ഭവിക്കുന്നു.

എടോ, അർജ്ജുനാ! എന്നെ ആരാധിക്കുന്ന എന്റെ ഭക്തന്മാർക്ക് പുനരാവൃത്തിയില്ലാത്ത ഉത്കൃഷ്ടഫലം ലഭിക്കുമെന്നു തന്നെയല്ല, എന്നെ ആരാധിക്കുവാനും അവർക്ക് ഒട്ടും പ്രയാസം ഉണ്ടാകുന്നതല്ല. ഇലയോ, പൂവോ, ഫലമോ, ജലമോ, ശുദ്ധബുദ്ധികൾ ഭക്തിപൂർവ്വം എനിക്ക് അർപ്പിച്ചാൽ ഞാൻ അതു സ്വീകരിക്കുന്നതാണ്. എടോ, അർജ്ജുനാ! അതുകൊണ്ട് നീ ഒരു കാര്യംചെയ്യണം. നീ എന്തു പ്രവർത്തിക്കുമ്പോഴും, ഭക്ഷിക്കുമ്പോഴും ശ്രൗതമോ, സ്മാർത്തമോ ആയ ഹവനം ചെയ്യുമ്പോഴും, സൽപാത്രങ്ങളിൽ ഹിരണ്യാദികൾ ദാനം ചെയ്യുമ്പോഴും, തപസ്സുചെയ്യുമ്പോഴും അതെല്ലാം എനിക്കായി അർപ്പിച്ചുചെയ്യുക. എന്നിൽ സമർപ്പിച്ച് അങ്ങനെ ചെയ്യുന്നതായാൽ ശുഭാശുഭഫലങ്ങൾ അരുളുന്ന കർമ്മങ്ങളാകുന്ന ബന്ധനങ്ങളിൽനിന്നു നീ മുക്തനായിത്തീരുന്നതാണ്. ഇതിനെയാണ് 'സംന്യാസയോഗ'മെന്നു പറയുന്നത്. ആരുടെ അന്തഃകരണം സംന്യാസയോഗത്തോടുകൂടിയതാകുമോ അവൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ മുക്തനാണ്. ശരീരം പതിക്കുന്നതോടുകൂടി അവൻ എന്നെ പ്രാപിക്കുന്നതാണ്.

എടോ അർജ്ജുനാ! എന്റെ ഭക്തന്മാരെ ഞാൻ അനുഗ്രഹിക്കുകയും മറ്റുള്ളവരെ അനുഗ്രഹിക്കാതിരിക്കുകയും ചെയ്യുന്ന ആ കാരണംകൊണ്ടു ഞാൻ രാഗദ്വേഷവാനല്ലേ എന്ന സംശയം തോന്നാം. അതു ശരിയല്ല. എല്ലാ ഭൂതജാലങ്ങളിലും എനിക്കു തുല്യമായ നിലയാണ് ഉള്ളത്. എനിക്ക് ആരും ദ്വേഷ്യനല്ല, പ്രിയനുമല്ല. അഗ്നിയുടെ മാതിരിയാണ് എന്റെ നില. അഗ്നി ദൂരസ്ഥന്മാരുടെ തണുപ്പു മാറ്റുന്നില്ല. തന്റെ അടുത്തുവന്നിരിക്കുന്നവരുടെ തണുപ്പ് അതു മാറ്റിക്കൊടുക്കുന്നു. അതുപോലെത്തന്നെ ഭക്തന്മാർ എന്നിൽനിന്നും അനുഗ്രഹം നേടുന്നു. അല്ലാത്തവർ നേടാതിരിക്കുകയും ചെയ്യുന്നു. ഈശ്വരനായ എന്നെ ഭക്തിപൂർവ്വം ആര് ഉപാസിക്കുന്നുവോ അവർ എന്നിലും ഞാൻ അവരിലും വർത്തിക്കുന്നു. ഇതു സ്വാഭാവികമായി സംഭവിക്കുന്നതാണ്. എന്നിൽ ഭക്തിയില്ലാത്തവർക്കും എനിക്കുമായി ഈ ബന്ധം ഇല്ലാതിരിക്കുന്നതും സ്വാഭാവികം മാത്രമാണ്. ഇക്കാര്യത്തിൽ രാഗദ്വേഷങ്ങൾക്കു സ്ഥാനമേ ഇല്ല. അത്യന്തം കുത്സിതപ്രവൃത്തി ചെയ്യുന്നവനാണെങ്കിലും അവൻ അനന്യശരണനായി എന്നെത്തന്നെ ഭജിക്കുന്നപക്ഷം അവനെ സുജനമായിത്തന്നെ കരുതേണ്ടതാണ്. എന്തുകൊണ്ടെന്നാൽ അവന്റെ അറിവും തീരുമാനവും ഏറ്റവും ശരിയായിട്ടുള്ളതായിരിക്കുന്നു. മാത്രമല്ല,

അവൻ ഭക്തി മാഹാത്മ്യംകൊണ്ട് ധർമ്മാത്മാവായിത്തീരുന്നു. ശാശ്വതമായ ശാന്തിയെ പ്രാപിക്കുകയും ചെയ്യുന്നു. അർജ്ജുനാ, ഒരു പരമാർത്ഥംകൂടി നീ ഗ്രഹിക്കുക. എന്റെ ഭക്തൻ ഒരു കാലത്തും നശിക്കുകയില്ല. ഈ തത്ത്വം നിനക്ക് എവിടേയും നിസ്സംശയം ഉദ്ഘോഷണം ചെയ്യാവുന്നതാണ്. എന്നെ ആശ്രയമായി കരുതി ജീവിക്കുന്നവർ ഏതു നിലയിൽ പെട്ടവരായാലും, എത്ര വലിയ പാപികളായാലും ശരി, അവർ ഉത്കൃഷ്ടമായ ഗതിയെ പ്രാപിക്കുകതന്നെ ചെയ്യും. ഈ സ്ഥിതിക്ക് പുണ്യശാലികളും സംസ്കാരവാന്മാരുമായ ഭക്തന്മാരുടെ കഥ പറയുവാനുണ്ടോ? അതുകൊണ്ട് നീ എന്നെ ഭക്തിപൂർവ്വം ഉപാസിക്കുക! ക്ഷണഭങ്കുരവും ദുഃഖജടിലവുമായ ഈ ലോകത്ത് അത്യന്ത ദുർല്ലഭവും പുരുഷാർത്ഥസാധനവുമായ മനുഷ്യത്വം ലഭിച്ചാൽ ഇതൊന്നുമാത്രമേ കരണീയമായിട്ടുള്ളു. നീ നിന്റെ മനസ്സ് വാസുദേവനായ എന്നിൽ ഉറപ്പിക്കുക! നീ എന്നെ ഭജിക്കുകയും ആരാധിക്കുകയും നമസ്കരിക്കുകയും ചെയ്യുക! ഇപ്രകാരം എന്നെ ശരണംപ്രാപിച്ച് മനസ്സിനെ എല്ലാപ്രകാരത്തിലും എന്നിൽ ഉറപ്പിച്ചുനിർത്തുന്നതായ നീ സർവ്വഭൂതമഹേശ്വരനായ എന്നെത്തന്നെ പ്രാപിക്കുന്നതാണ്.

## അദ്ധ്യായം 9

**രാജഗുഹ്യയോഗം** – ശ്രീഭഗവാൻ പറഞ്ഞു:

1. ഇദം തു തേ ഗുഹ്യതമം
പ്രവക്ഷ്യാമ്യനസൂയവേ
ജ്ഞാനം വിജ്ഞാനസഹിതം
യജ്ജ്ഞാത്വാ മോക്ഷ്യസേ/ശുഭാത്.

ഇനിയും ഏറ്റവും രഹസ്യവും വിജ്ഞാനസമന്വിതവുമായ ഈ ജ്ഞാനത്തെ അസൂയയില്ലാത്ത (ദോഷദൃഷ്ടിയില്ലാത്ത) നിനക്ക് ഞാൻ ഉപദേശിക്കാം. ഇത് അറിഞ്ഞാൽ നീ അശുഭത്തിൽനിന്നും മുക്തനായിത്തീരും.

നിഷ്കാമകർമ്മയോഗത്താൽ മന്ദാധികാരികൾക്ക് ചിത്തശുദ്ധി സിദ്ധിച്ചതിന്നുശേഷം ബ്രഹ്മോപാസനത്തെ മോക്ഷസാധനമായി നിശ്ചയിച്ചതിൽപ്പിന്നെ, ശുദ്ധബുദ്ധികൾക്ക് ഇഹത്തിൽത്തന്നെ മോക്ഷസുഖം അനുഭവിക്കാനുപകരിക്കുന്ന ഉൽകൃഷ്ടമാർഗ്ഗത്തെ ഭക്തവാത്സല്യംനിമിത്തം കരുണാനിധിയായ ഭഗവാൻ ഉപദേശിക്കുന്നു.

എടോ അർജ്ജുനാ! ഇതിന്നുമുമ്പേ സൂചിപ്പിച്ച പരമപുരുഷന്റെ നിർവ്വിശേഷസ്വരൂപമെന്തെന്ന് നിനക്ക് വ്യക്തമാക്കിത്തരാം. അഷ്ടൈശ്വര്യാദിസിദ്ധികൾ നല്കുന്ന യോഗചര്യാദികളെക്കാൾ അതിരഹസ്യമായ കാര്യമാണിത്. ആ സ്വരൂപമെന്തെന്ന് അറിയുമ്പോൾ അവന്ന് അതിന്റെ സാക്ഷാൽക്കാരവും സിദ്ധിക്കും. ദുർഗുണമുള്ള ജനങ്ങളോട് ഇത് ഉപദേശിച്ചുകൂടാ. അസൂയാദികളായ ദോഷങ്ങളൊന്നുമില്ലാത്ത ശിഷ്യനായതുകൊണ്ട് നിനക്കു ഞാൻ ഇത് ഉപദേശിക്കാം. ഈ ജ്ഞാനവും അതുവഴി സാക്ഷാൽക്കാരവും ഉണ്ടായാൽ പിന്നെ നിനക്ക് സംസാരദുഃഖകാരണമായ അവിദ്യാബന്ധം ഉണ്ടാവുകയില്ല. നീ മുക്തനായി ഭവിക്കുന്നതാണ്.

2. രാജവിദ്യാ രാജഗുഹ്യം
പവിത്രമിദമുത്തമം
പ്രത്യക്ഷാവഗമം ധർമ്മ്യം
സുസുഖം കർത്തുമവ്യയം.

ഇതു വിദ്യകളിൽവെച്ച് ശ്രേഷ്ഠവും, അത്യന്തരഹസ്യവും, പവിത്രവും, ഉത്തമവും, പ്രത്യക്ഷമായി ബോധിക്കാവുന്നതും, ധർമ്മാനുകൂലവും അനുഷ്ഠിപ്പാൻ എളുപ്പമുള്ളതും, അവ്യയവും ആകുന്നു. (ക്ഷത്രിയരുടെ ഇടയിൽമാത്രം പ്രചരിച്ചിരുന്നതുകൊണ്ട് രാജാവിദ്യ, രാജഗുഹ്യം എന്നും ഇതിനെ വ്യാഖ്യാനിക്കാം.)

ഭഗവാൻ പറയുവാൻ ഭാവിക്കുന്ന ജ്ഞാനം സമ്പാദിക്കേണ്ടതു തന്നെയെന്ന താല്പര്യം ജനിക്കുവാൻ ആവശ്യമായ അതിന്റെ മഹിമയെ വെളിപ്പെടുത്തുന്നു. ഇത് ജ്ഞാനങ്ങളിൽ വെച്ചും ഗുപ്തകാര്യങ്ങളിൽവെച്ചും രാജാവാകുന്നു. ശാസ്ത്രാധ്യയനംകൊണ്ടുണ്ടായ ജ്ഞാനങ്ങൾ സംസാരത്തെ വർദ്ധിപ്പിക്കുന്നു. ബ്രഹ്മവിദ്യയാകട്ടെ സംസാരത്തിന്റെ നിസ്സാരതയെ ധരിപ്പിച്ച് തീവ്രമായ വൈരാഗ്യവും മോക്ഷേച്ഛയും ജനിപ്പിച്ച് സകലവിധ ദുഃഖങ്ങളിൽനിന്നും മോചിപ്പിക്കും. അതുകൊണ്ട് രാജവിദ്യയെന്ന് ഇതിനെ പറയാം. രഹസ്യമായി സൂക്ഷിക്കേണ്ടതായ മന്ത്രങ്ങൾ, യന്ത്രങ്ങൾ, ദിവ്യൗഷധങ്ങൾ എന്നിവയെക്കാൾ ഏറ്റവും കൂടുതൽ ഫലപ്രദമാകയാൽ ഇത് രാജഗുഹ്യവുമാകുന്നു. സൂര്യൻ, അഗ്നി, വായു, മുതലായവരും ഗംഗാദി പുണ്യനദികളും നരകകേതുവായ പാപത്തെ നശിപ്പിക്കും. അതും തൽക്കാലം മാത്രമാണ്. മേലാൽ പാപമില്ലാതാക്കാൻ അവയ്ക്കൊന്നും ശക്തിയില്ല. അതുകൊണ്ട് അവയെല്ലാം ശുദ്ധമാക്കുന്നവനാണെന്നു മാത്രം പറയാം. ഈ ബ്രഹ്മവിദ്യയാകട്ടെ അനന്തജന്മങ്ങളിൽ സമ്പാദിച്ച പുണ്യപാപങ്ങളെയെല്ലാം സംഹരിക്കുന്നതിനാൽ അത്യുൽകൃഷ്ടമായ ശുദ്ധിയെ ജനിപ്പിക്കുന്നതാകുന്നു. അതിന്ന് ഇത്രത്തോളം യോഗ്യതയുണ്ടെന്നറിയുവാൻ മറ്റ് പ്രമാണങ്ങളൊന്നും ആവശ്യമില്ല. ആ ജ്ഞാനം ആർക്കുണ്ടോ അവന്ന് അതു പ്രത്യക്ഷമായി അനുഭവപ്പെടുന്നതാകുന്നു. എന്നാൽ അത് സമ്പാദിപ്പാൻ അധികം പ്രയാസവുമില്ല. എളുപ്പത്തിൽ സമ്പാദിക്കാം. വിശിഷ്ടനായ ബ്രഹ്മജ്ഞാനിയെ ഉപാസിച്ച് സന്തോഷിപ്പിച്ചാൽ കിട്ടാവുന്നതാണ് അത്. എളുപ്പത്തിൽ കിട്ടുന്നതുകൊണ്ട് ഫലം കുറഞ്ഞതായിരിക്കുമോ എന്ന് ശങ്കിക്കേണ്ട. നാശരഹിതമായ മുക്തിയാണതിൽനിന്നു സിദ്ധിക്കുന്ന പരമമായ ഫലം.

3. അശ്രദ്ദധാനാഃ പുരുഷാ
ധർമ്മസ്യാസ്യ പരന്തപ!
അപ്രാപ്യ മാം നിവർത്തന്തേ
മൃത്യുസംസാരവർത്മനി

ഹേ ശത്രുനാശനാ! ഈ ധർമ്മത്തിൽ ശ്രദ്ധയില്ലാത്ത പുരുഷന്മാർ എന്നെ പ്രാപിക്കാതെ മൃത്യുസംസാരമാർഗ്ഗത്തിൽ പരിഭ്രമിക്കുന്നു. മൃത്യുപൂർവ്വമായ സംസാരചക്രത്തിൽക്കിടന്ന് ഉഴലുന്നു.

എല്ലാ ദുഃഖാന്ധകാരത്തേയും നശിപ്പിക്കുന്ന സൂര്യസ്ഥാനീയമായ ജ്ഞാനത്തെ സമ്പാദിക്കാൻ ശ്രമിക്കാതെ കർമ്മമാർഗ്ഗത്തിൽ പരിഭ്രമിക്കുന്നവരിൽ കരുണയോടുകൂടെ ഭഗവാൻ പറയുന്നു: 'ഈ പറഞ്ഞ ധർമ്മത്തിന്റെ, ജ്ഞാനത്തിന്റെ, ഫലത്തിൽ ശ്രദ്ധിക്കാതെ പുനരാവൃത്തിക്ക് കാരണമായ കർമ്മത്തിൽ ഏർപ്പെടുന്ന പുരുഷന്മാർ എന്നെ പ്രാപിക്കാതെ വീണ്ടും വീണ്ടും ജനിക്കുക എന്ന മാർഗ്ഗത്തിൽത്തന്നെ കിടന്നു ദുഃഖം അനുഭവിക്കുന്നുവല്ലോ. അതെത്രയും കഷ്ടംതന്നെ.' സംസാരദുഃഖത്തിന്നു നിവൃത്തിയുണ്ടാകുവാൻ ജ്ഞാനംതന്നെ വേണം. കർമ്മംകൊണ്ട് സാധ്യമല്ലെന്നു സൂചിപ്പിക്കുന്നു.

4. മയാ തതമിദം സർവം
ജഗദവ്യക്തമൂർത്തിനാ
മൽസ്ഥാനി സർവ്വഭൂതാനി
ന ചാഹം തേഷ്വവസ്ഥിതഃ.

അവ്യക്തമൂർത്തിയായ എന്നാൽ വ്യാപ്തമാണ് ഈ ജഗത്തു മുഴുവനും. സർവ്വഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു. എന്നാൽ ഞാൻ അവയിൽ സ്ഥിതിചെയ്യുന്നുമില്ല.

പരബ്രഹ്മം, ജഗത്തിന്റെ ഉൽപത്തിക്കു കാരണമായ അവ്യക്തത്തിൽനിന്ന് അന്യമായ അവ്യക്തമാണ് എന്ന് എട്ടാമദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അതിനെ ഈ അദ്ധ്യായത്തിൽ വിശദമാക്കുവാൻ ഭവാൻ ജ്ഞാനത്തേയും വിജ്ഞാനത്തേയുംകുറിച്ച് വ്യക്തമായി ഉപദേശിക്കുന്നു. ഒരു പ്രമാണംകൊണ്ടും അറിവാൻ സാധിക്കാത്ത സ്വരൂപമുള്ള ഞാൻനിമിത്തം ഈ ജഗത്തു

പ്രകാശിക്കുന്നു. സൂര്യപ്രകാശത്താൽ ജഡവസ്തുക്കൾ വിളങ്ങുന്നതുപോലെ എന്റെ പ്രകാശത്താൽ ജഗത്ത് വിളങ്ങുന്നു. തിരമാല, നുര മുതലായവ ജലസത്തയെ ആശ്രയിച്ച് പ്രകാശിക്കുന്നതുപോലെയും ബിംബഭൂതമായ മുഖം കണ്ണാടിയിൽ പ്രതിബിംബരൂപേണ പ്രകാശിക്കുന്നതുപോലെയും എന്റെ പരമസത്ത ജഗത്തിന്റെ ആകാരത്തിൽ വിളങ്ങുന്നു. അതുകൊണ്ട് അവ്യക്തം, മഹത്ത് തുടങ്ങിയ സകലഭൂതങ്ങളും എന്നിൽ ഇരിക്കുന്നു എന്നു പറയുന്നു. ഞാൻ ആ ഭൂതങ്ങളിൽ ഇരിക്കുന്നില്ല. എനിക്ക് ഒന്നിനോടും ചേർച്ചയും വേർപെട്ട നിലയുമില്ല. എന്നെ കൂടാതെ സത്യമായ മറ്റൊരു വസ്തു ഇല്ലാത്തതുകൊണ്ട് ചേർച്ചയ്ക്കും വേർപാടിന്നും അവകാശമില്ലെന്നു സാരം.

5. ന ച മൽസ്ഥാനി ഭൂതാനി
 പശ്യ മേ യോഗമൈശ്വരം
 ഭൂതഭൃന്ന ച ഭൂതസ്ഥോ
 മമാത്മാ ഭൂതഭാവനഃ.

എന്നാൽ (പരമാർത്ഥത്തിൽ ഞാൻ അസംഗനും, നിർലേപനും, ഭൂതങ്ങൾ കല്പിതങ്ങളുമാകയാൽ) ഭൂതങ്ങൾ എന്നിൽ സ്ഥിതിചെയ്യുന്നില്ല. എന്റെ ഐശ്വര്യമായ യോഗത്തെ ദർശിച്ചാലും. എന്റെ ആത്മാവ് ഭൂതങ്ങളെ ഭരിക്കുന്നു. അവയെ പോഷിപ്പിക്കുന്നു. എന്നാൽ ഭൂതങ്ങളിൽ ഞാൻ സ്ഥിതിചെയ്യുന്നില്ല.

അങ്ങ് പരിപൂർണ്ണനിർവ്വികാരബ്രഹ്മസ്വരൂപനായ ഭൂതങ്ങളിൽ വസിക്കുന്നില്ലെന്നു വന്നാലും, ഭൂതങ്ങൾ അങ്ങയിൽ വസിക്കുന്നു എന്നു വന്നുകൂടേ? എന്ന ചോദ്യത്തിന്ന് ഉത്തരം പറയുന്നു. ഭൂതങ്ങൾ എന്നിൽ ഇരിക്കുന്നില്ല. ഞാൻ ഭൂതങ്ങളിൽ ഇരിക്കാത്തതുപോലെ ഭൂതങ്ങൾ എന്നിലും ഇരിക്കുന്നില്ല. നിഷ്കലപരിപൂർണ്ണബ്രഹ്മമായ എന്നിൽ ഭൂതങ്ങൾ ഇരിക്കണമെങ്കിൽ എന്നെക്കൂടാതെ ഭൂതങ്ങൾ വേണമല്ലോ. അത് ഇല്ലതാനും. എന്നാൽ ആകാശാദി ഭൂതങ്ങളും ഭൗതികങ്ങളും കാണപ്പെടുന്നുണ്ടല്ലോ. അതിനെന്താണ് കാരണം? ഇത് അറിയേണമെങ്കിൽ സർവ്വദൃശ്യങ്ങളുടെ നിഷേധാവധിയായും അവയുടെ അഭാവത്തെ പ്രകാശിപ്പിക്കുന്നതുമായ എന്റെ യോഗപ്രഭാവത്തെ സാക്ഷാത്തായറിയണം. അതാണ് വിജ്ഞാനം. ഈശ്വരനായ എന്റെ ആത്മാവ്, യഥാർത്ഥസ്വരൂപമായ ബ്രഹ്മം, പൃഥിവ്യാദികളായ സകലഭൂതങ്ങളെ സ്വസത്തകൊണ്ടും പ്രകാശംകൊണ്ടും, പ്രകാശിപ്പിക്കുന്നതുകൊണ്ട് ഭൂതഭൃത്താണെന്നു മാത്രമല്ലാതെ ഭൂതങ്ങളിൽ ഞാൻ ഇരിക്കുന്നുമില്ല. ഭൂതങ്ങളെ അഭിമാനിക്കുന്ന ആത്മാവായിട്ടും ഞാനിരിക്കുന്നില്ല. എന്നെക്കൂടാതെ പൃഥക്സത്തയില്ലാത്ത ഭൂതങ്ങൾ എന്നിലോ ഞാൻ ഭൂതങ്ങളിലോ ഇരിക്കുന്നുവെന്ന് വിചാരിക്കുന്നുണ്ടെങ്കിൽ മരുഭൂമിയിൽ കാണുന്ന ജലം പോലെയും ആകാശത്തിൽ കാണുന്ന നീലനിറംപോലെയും ഭൂതങ്ങൾ എന്നിലിരിക്കുന്നുവെന്നും ഞാൻ ഭൂതങ്ങളിൽ ഇരിക്കുന്നില്ലെന്നും കണ്ടുകൊള്ളുക. ആകാശത്തിൽ നീലനിറവും മരുഭൂമിയിൽ ജലവും സത്യമല്ലാത്തതുപോലെ ഭൂതങ്ങളും പൃഥക്സത്തയുള്ളവയല്ലെന്നു സാരം. അധിഷ്ഠാനജ്ഞാനം ഉണ്ടാകുമ്പോൾ ആരോപം മിഥ്യയാണെന്നനുഭവപ്പെടും. അതുകൊണ്ട് ഭൂതങ്ങൾ എന്നിലോ ഞാൻ ഭൂതങ്ങളിലോ മൂന്നുകാലത്തിലും ഇരിക്കുന്നില്ലെന്ന് അറിഞ്ഞുകൊള്ളുക.

6. യഥാകാശസ്ഥിതോ നിത്യം
 വായുഃ സർവത്രഗോ മഹാൻ
 തഥാ സർവാണി ഭൂതാനി
 മൽസ്ഥാനീത്യുപധാരയ.

സർവ്വഗാമിയും മഹത്തുമായ വായു നിത്യവും ആകാശത്തിൽ സ്ഥിതിചെയ്യുന്നത് എപ്രകാരമാണോ , അപ്രകാരം സർവ്വഭൂതങ്ങളും എന്നിൽ സ്ഥിതിചെയ്യുന്നു എന്ന് നീ മനസ്സിലാക്കുക.

ആകാശം തുടങ്ങിയ മഹത്തായ ഭൂതങ്ങളും അവയുടെ കാര്യങ്ങളായ ലോകങ്ങളും സൂക്ഷ്മത്തിൽവെച്ചും അതിസൂക്ഷ്മസ്വരൂപനായ അങ്ങയിൽ (ബ്രഹ്മത്തിൽ) എങ്ങനെയിരിക്കും എന്ന ചോദ്യത്തിന്ന് ഉത്തരം പറയുന്നു. ആകാശത്തെ സ്പർശിക്കാതെതന്നെ എല്ലായിടത്തും നിത്യവും സഞ്ചരിക്കുന്ന മഹൽപരിമാണമുള്ള വായു ആകാശത്തിൽ എങ്ങനെയിരിക്കുന്നുവോ അപ്രകാരം മഹദാദികളായ എല്ലാ ഭൂതങ്ങളും പരിപൂർണ്ണനും നിരാകാരനും നിരന്തരനുമായ എന്നിൽ (ബ്രഹ്മത്തിൽ) ഇരിക്കുന്നു എന്ന് ധരിച്ചുകൊള്ളുക. സൂക്ഷ്മത്തിൽവെച്ച് അത്യന്തം സൂക്ഷ്മവും മഹത്തിൽവെച്ച് അതിമഹത്തും ആയവൻ ഞാൻ ഒരുവൻതന്നെയെന്ന് ചുരുക്കം.

7. സർവഭൂതാനി കൗന്തേയ!
 പ്രകൃതിം യാന്തി മാമികാം
 കല്പക്ഷയേ പുനസ്താനി
 കല്പാദൗ വിസൃജാമ്യഹം.

ഹേ, കൗന്തേയാ! സർവ്വഭൂതങ്ങളും കല്പക്ഷയത്തിൽ, പ്രളയകാലത്തിൽ, എന്റെ പ്രകൃതിയെ പ്രാപിക്കുന്നു. വീണ്ടും അവയെ കല്പാരംഭത്തിൽ ഞാൻ സൃഷ്ടിക്കുകയും ചെയ്യുന്നു.

വായു ആകാശത്തിൽ എന്നപോലെ എല്ലാ ഭൂതങ്ങളും തന്നിലിരിക്കുന്നു എന്ന് കാണിച്ചശേഷം ഭഗവാൻ ഭൂതങ്ങളുടെ ഉല്പത്തിയും തന്നിൽനിന്നുതന്നെ ലയവും തന്നിൽത്തന്നെ എന്നു വ്യക്തമാക്കുന്നു. എടോ അർജ്ജുനാ, ഏതൊരു ഭൂതങ്ങൾ എന്നിൽ ഇരിക്കുന്നുവോ അവ ബ്രഹ്മകല്പാവസാനത്തിൽ എന്റെ ത്രിഗുണാത്മികയായ അപരാപ്രകൃതിയിൽ ലയിക്കുന്നു. പിന്നെ ബ്രഹ്മകല്പം ആരംഭിക്കുമ്പോൾ ആ ഭൂതങ്ങളെത്തന്നെ ഞാൻ വീണ്ടും ഉത്ഭവിപ്പിക്കുന്നു.

8. പ്രകൃതിം സ്വാമവഷ്ടഭ്യ
 വിസൃജാമി പുനഃ പുനഃ
 ഭൂതഗ്രാമമിമം കൃത്സ്ന-
 മവശം പ്രകൃതേർവശാത്.

സ്വപ്രകൃതിയെ കീഴ്പ്പെടുത്തിക്കൊണ്ട് ഞാൻ ഈ ഭൂതസമൂഹത്തെ മുഴുവൻ വീണ്ടും വീണ്ടും പ്രകൃതിക്ക് അധീനമാക്കി, അസ്വതന്ത്രമാക്കി, സൃഷ്ടിക്കുന്നു. അതാതിന്റെ പ്രകൃതിക്കൊത്തവണ്ണം വീണ്ടും സൃഷ്ടിക്കുന്നു.

അസംഗനും കൂടസ്ഥനുമായ പരമാത്മാവ് നിഷ്ക്രിയനായിരിക്കേ സോപാധിധർമ്മമായ ഭൂതസൃഷ്ട്യാദിയെ താൻതന്നെയാണ് ചെയ്യുന്നതെന്നിവിടെ പറയുന്നു. അതിന്റെ ആവശ്യം മന്ദാധികാരികൾ സഗുണോപാസനവഴി ബ്രഹ്മസാക്ഷാൽക്കാരം സാധിച്ച് മോക്ഷമടയുവാനും, നിരീശ്വരവാദികളായ ചിലരുടെ മതത്തെ ഖണ്ഡിക്കുവാനുമാകുന്നു. ശുദ്ധസത്വപ്രധാനമായ എന്റെ ശക്തിയെ (മായയെ) സ്വീകരിച്ച് അവിദ്യാത്മികമായ എന്റെ ശക്തിനിമിത്തം അസ്വതന്ത്രമായിരിക്കുന്ന ദേവമാനുഷതിര്യഗാദി പ്രാണിവർഗ്ഗത്തെയെല്ലാം ഞാൻ സംഹരിക്കുകയും പിന്നെ സൃഷ്ടിക്കുകയും ചെയ്യുന്നു. പ്രാണികളുടെ കർമ്മമനുസരിച്ച് പലവിധം യോനികളിൽ ജനിപ്പിക്കുകയും സംഹരിക്കുകയും ചെയ്യുന്ന സർവ്വേശ്വരൻ ഞാനാകുന്നു എന്ന് ബോധിപ്പിക്കുന്നു. പ്രാണികളുടെ കർമ്മം നിമിത്തംമാത്രം സൃഷ്ടിയുടെ ആ കർത്താവ് സർവ്വജ്ഞനും സർവ്വശക്തനും കർമ്മഫലദാതാവുമായ ഞാൻതന്നെയാണ് എന്നു സ്പഷ്ടമാക്കുന്നു.

9. ന ച മാം താനി കർമ്മാണി
 നിബധ്നന്തി ധനഞ്ജയ!
 ഉദാസീനവദാസീന-
 മസക്തം തേഷു കർമ്മസു.

ഹേ ധനഞ്ജയാ! ഞാൻ ആ കർമ്മങ്ങളിൽ ഉദാസീനനായി, സ്ഥിതിചെയ്യുന്നവനും ആസക്തനുമാകയാൽ എന്നെ ആ കർമ്മങ്ങൾ ബന്ധിക്കുന്നില്ല.

എല്ലാ പ്രാണിവർഗ്ഗത്തേയും സൃഷ്ടിക്കുക, പലവിധം യോനികളിൽ പ്രവേശിപ്പിക്കുക, പിന്നെ സംഹരിക്കുക എന്ന

കർമ്മങ്ങളുടെ ഫലം അങ്ങയെ ബാധിക്കയില്ലയോ? എന്ന ചോദ്യത്തിന്ന് സമാധാനം പറയുന്നു: സൃഷ്ടിയുടെ ആദിവ്യാപാരങ്ങൾ എന്റെ പ്രകൃതികാര്യങ്ങളാകുന്നു. ആ കർമ്മങ്ങളിൽനിന്ന് എത്രയോ ദൂരെ അകന്നിരിക്കുന്ന എന്നെ ആ കർമ്മങ്ങൾ ബന്ധിക്കുന്നില്ല. രണ്ടുപേരുടെ പ്രവൃത്തികളെ കണ്ടുകൊണ്ടിരിക്കുന്ന ഒരു സാക്ഷിയെ അവരുടെ കർമ്മം ബാധിക്കയില്ലല്ലോ. അതുപോലെ പ്രകൃതികാര്യങ്ങളായ സൃഷ്ട്യാദികർമ്മങ്ങളിൽ സംബന്ധിക്കാതെയിരിക്കുന്ന ഞാൻ ഉദാസീനനായ സാക്ഷി മാത്രമാകുന്നു. സർവ്വരിലും ആത്മാവായി വിളങ്ങുന്നത് സർവ്വേശ്വരൻ തന്നെയാണ്. ഞാനെന്ന് അറിയുന്ന ഏതൊരുവനേയും ഒരു കർമ്മവും ബാധിക്കയില്ല എന്ന് ഇവിടെ സൂചിപ്പിക്കുന്നു. എന്റെ സാന്നിദ്ധ്യം നിമിത്തം പ്രകൃതി സൃഷ്ട്യാദികാര്യം നടത്തുന്നു. ഞാനതിൽ ഉദാസീനൻ മാത്രമാണ് എന്നറിഞ്ഞുകൊള്ളുക എന്ന് ചുരുക്കം.

10. മയാധ്യക്ഷേണ പ്രകൃതിഃ
സൂയതേ സചരാചരം
ഹേതുനാഽനേന കൗന്തേയ!
ജഗത് വിപരിവർത്തതേ.

ഹേ കൗന്തേയാ! അദ്ധ്യക്ഷനായ (നിയന്താവായ) ഞാൻ നിമിത്തമായി പ്രകൃതി ചരാചരാത്മകമായ ജഗത്തിനെ പ്രസവിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ എന്റെ അധിഷ്ഠാനത്തിൽ ജഗത്ത് സവിശേഷം പരിവർത്തിച്ചുകൊണ്ടിരിക്കുന്നു; പ്രപഞ്ചം വീണ്ടും വീണ്ടും ഉത്ഭവിക്കുന്നു.

ഈശ്വരന്ന് പ്രകൃതികാര്യങ്ങളിൽ കർത്തൃത്വാദികൾ ഒന്നുമില്ലെന്നും ഉദാസീനനാണെന്നും പറഞ്ഞതിനെ വ്യക്തമാക്കുന്നു. എടോ അർജ്ജുനാ, രാജസാന്നിദ്ധ്യത്തിൽ കീഴ്ജീവനക്കാർ വേലചെയ്യുന്നതുപോലെ സർവ്വേശ്വരനും സർവ്വസാക്ഷിയും നിർവ്വികാരനും നിസ്സംഗനുമായ എന്നോടുകൂടെ ചേർന്ന് പ്രകൃതി ചരാചരാത്മകമായ ലോകത്തെ ഉത്ഭവിപ്പിക്കുന്നു. എന്റെ സാന്നിദ്ധ്യമാകുന്ന കാരണത്താൽ എല്ലാ ലോകവും എങ്ങും തങ്ങളുടെ വ്യാപാരങ്ങളെ നടത്തുന്നു. സർവ്വ സാക്ഷിയായ ആദിത്യന്റെ പ്രകാശബലത്താൽ പ്രാണികൾ അവരവരുടെ പ്രവൃത്തികളിൽ ഏർപ്പെടുന്നതുപോലെ സർവ്വസാക്ഷിയായ എന്റെ സാന്നിദ്ധ്യബലത്താൽ ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണൻ, മനസ്സ്, ബുദ്ധി എന്നിവ അവയുടെ വ്യാപാരങ്ങളെ നിർവ്വഹിക്കുന്നു. ഇഷ്ടാനിഷ്ടങ്ങളെ അറിയുന്നു. ഇത്രമാത്രമാണ് എന്റെ കാര്യം. കർത്തൃത്വമോ ഭോക്തൃത്വമോ, കൊടുക്കലോ കൊടുപ്പിക്കലോ, ഭുജിക്കലോ ഭുജിപ്പിക്കലോ ഒന്നുമില്ല. ഞാൻ വികാരമോ, സംഗമോ ഒന്നുമില്ലാത്ത ജ്ഞാനസ്വരൂപനാകുന്നു; സാന്നിദ്ധ്യം നിമിത്തം സൃഷ്ട്യാദികർമ്മങ്ങളെ ഞാൻ നടത്തുന്നു എന്ന് വ്യവഹരിക്കുന്നു. സത്യസ്ഥിതിയിൽ ഞാൻ യാതൊന്നും ചെയ്യുന്നില്ല.

11. അവജാനന്തി മാം മൂഢാ
മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ
മമ ഭൂതമഹേശ്വരം.

12. മോഘാശാ മോഘകർമ്മാണോ
മോഘജ്ഞാനാ വിചേതസഃ
രാക്ഷസീമാസുരീം ചൈവ
പ്രകൃതിം മോഹിനീം ശ്രിതാഃ.

എന്റെ സർവ്വഭൂതമഹേശ്വരസ്വരൂപമായ പരമഭാവത്തെ അറിയാതെ ആശയും കർമ്മങ്ങളും ജ്ഞാനവും നിഷ്ഫലമായിട്ടുള്ളവരും വിപരീതചിത്തരും രാക്ഷസിയും ആസുരിയും മോഹിനിയുമായ പ്രകൃതിയെ ആശ്രയിച്ചിട്ടുള്ളവരുമായ മൂഢന്മാർ മാനുഷദേഹം കൈക്കൊണ്ടിരിക്കുന്ന എന്നെ അവഗണിക്കുന്നു.

ഈ പറഞ്ഞമാതിരി എല്ലാം പ്രകാശിപ്പിച്ചും എല്ലാം കണ്ടും കൊണ്ടിരിക്കുന്ന എന്നെ മൃഗപ്രായന്മാരായ മഹാപാപികൾ തിരസ്കരിക്കുന്നു. എങ്ങനെയെന്നു പറയാം. പ്രകൃതിയേയും പ്രകൃതികാര്യങ്ങളേയും എന്നുവേണ്ട, സകല ഭൂതങ്ങളേയും ചേഷ്ടിപ്പിക്കുന്ന എന്റെ സർവ്വാതീതവും അഖണ്ഡസച്ചിദാനന്ദാത്മകവുമായ ഭാവത്തെ അറിയാത്ത വിവേകശൂന്യർ മനുഷ്യശരീരത്തിൽ ഹൃദയഗുഹയിൽ സകല ഭാവാഭാവങ്ങളേയും പ്രകാശിപ്പിച്ചും കണ്ടുംകൊണ്ടിരിക്കുന്ന എന്നെ (പ്രത്യാഗാത്മാവിനെ) തിരസ്കരിക്കുന്നു. അവർ എന്തു ചിന്തിക്കുന്നു? ശുദ്ധസച്ചിദാനന്ദസ്വരൂപമായ ആത്മാവിൽ അശുദ്ധമാംസാസ്ഥിപിണ്ഡമായ ദേഹത്തെ അവർ ആരോപിക്കുന്നു. 'ഞാൻ' എന്നാൽ ദേഹമാണെന്ന് അവർ വിചാരിക്കുന്നു! ദേഹേന്ദ്രിയാദി ധർമ്മങ്ങളായ കർത്തൃത്വാദികൾ ഉള്ളവനാണ് ഞാൻ എന്ന് അവർ സകലരും വിചാരിക്കുന്നു. 'കണ്ണില്ലാത്തവൻ, കാലില്ലാത്തവൻ, ജനിച്ചവൻ, മരിക്കുന്നവൻ' ഇപ്രകാരം ഓരോരുത്തരും വിചാരിക്കുന്നു. നിത്യശുദ്ധബദ്ധമുക്താത്മാവായ എന്നെ ഇപ്രകാരം 'അനിത്യജഡമലീമസദേഹവാ'നാണെന്നു കരുതുന്നതുതന്നെയാണ് തിരസ്കാരം എന്നു പറഞ്ഞത്.

അപ്രകാരം ആത്മജ്ഞാനമില്ലാത്തവർക്ക് ശാസ്ത്രപ്രകാരം സിദ്ധിക്കുന്ന ഫലത്തെ കാണിക്കുന്നു. ആത്മാവായി സർവ്വത്ര വിളങ്ങുന്ന എന്റെ തത്ത്വത്തെ ആരറിയുന്നില്ലയോ, അവരുടെ ആശകൾ എല്ലാം നിഷ്ഫലമാകുന്നു. എങ്ങനെയെന്നു പറയാം. യാഗാദി കർമ്മങ്ങൾകൊണ്ട് ഇന്ദ്രാദിദേവന്മാരെ യജിക്കുന്നവർക്ക് അക്ഷയമായ ഫലം സിദ്ധിക്കും എന്ന പ്രചോദനാർത്ഥത്തെ പ്രകാശിപ്പിക്കുന്ന ശ്രുതിവാക്കിൽ അവരുടെ ആഗ്രഹം ഇരിക്കുന്നു. അക്ഷയം എന്നതിന്ന് മനുഷ്യലോകത്തേക്കാൾ അധികകാലം നിലനില്ക്കുന്നതാണ് ആ ലോകങ്ങൾ എന്നല്ലാതെ അവ നശിക്കാത്തവയാണെന്നർത്ഥമില്ല. നാശമില്ലാത്ത സ്ഥാനം ലഭിക്കുമെന്നുണ്ടായിരുന്ന ആശ നിഷ്ഫലമാണ് എന്നർത്ഥം. അതുപോലെത്തന്നെ ശ്രൗതം, സ്മാർത്തം എന്ന പുണ്യകർമ്മങ്ങളുടെ ഫലവും തുച്ഛവും നശ്വരവുമാണ്. അതുകൊണ്ട് ആ കർമ്മങ്ങളും വ്യർത്ഥങ്ങൾതന്നെ. വേദശാസ്ത്രാദ്ധ്യയനാദിജന്യമായ ജ്ഞാനവും മുക്തിസാധകമല്ലാത്തതുകൊണ്ട് വ്യർത്ഥംതന്നെ. ദേഹേന്ദ്രിയാദികളിൽ ആത്മഭാവനയുള്ളതുകൊണ്ട് അവരുടെ വിചാരങ്ങൾക്കും ഫലമില്ല. ഈ തരക്കാർ മേല്ക്കുമേൽ മോഹത്തെ (തെറ്റായ ഭാവത്തെ) വർദ്ധിപ്പിക്കുന്ന 'രാക്ഷസി', 'ആസുരി'യെന്നു പറയപ്പെടുന്ന ക്രൂരയോനികളിൽ ജനിക്കുകയും മരിക്കുകയും ചെയ്യുക എന്നതുതന്നെ അവർക്കുള്ള ഫലം. ദയ, സത്യം, ശൗചം എന്നിവയില്ലാത്തവർ രാക്ഷസന്മാർതന്നെ. "ഇത്രയ്ക്ക് ഇപ്പോൾ കിട്ടി, ഇനിയും ചിലതു സാധിക്കുവാനുണ്ട്. അതും സാധിക്കും. ഈ ശത്രുവിനെ ജയിച്ചു. ഇനിയും വേറെ ചിലരുണ്ട്. അവരേയും ഞാൻ കൊന്നുകളയും" ഇതൊക്കെയാണ് അസുരാംശഗുണം. ഈമാതിരി യോനികളിൽ ജനിക്കുന്നവർക്ക് ദുഃഖസമുദ്രത്തിൽനിന്നു കരകയറുവാൻ സാധിക്കയില്ലെന്നു വ്യഞ്ജിക്കുന്നു.

13. മഹാത്മാനസ്തു മാം പാർത്ഥ!
ദൈവീംപ്രകൃതിമാശ്രിതാഃ
ഭജന്ത്യനന്യമനസോ
ജ്ഞാത്വാ ഭൂതാദിമവ്യയം.

ഹേ പാർത്ഥാ! ദൈവിയായ, ദിവ്യമായ പ്രകൃതിയെ ആശ്രയിച്ച മഹാത്മാക്കളാകട്ടെ ഭൂതാദിയും (ജഗൽകാരണവും) അവ്യയനുമാണ് ഞാനെന്നു മനസ്സിലാക്കി അനന്യചിത്തന്മാരായി എന്നെ ഭജിക്കുന്നു. (ദൈവിപ്രകൃതിയേയും, അസുരിപ്രകൃതിയേയും പതിനാറാം അദ്ധ്യായത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ട്.)

ഭഗവാൻ ആസുരസ്വഭാവമുള്ളവരുടെ ദുർഗ്ഗതിയെ പ്രതിപാദിച്ചതിന്നുശേഷം ദൈവീസമ്പത്തുള്ളവരുടെ സൽഗതിയെ വ്യക്തമാക്കുന്നു. ദൈവീസമ്പത്തുള്ളവരിൽത്തന്നെ ഉത്തമൻ, മദ്ധ്യമൻ, അധമൻ എന്ന മൂന്നു തരക്കാർ ഉള്ളതുകൊണ്ട് അവർ ചെയ്യുന്ന ഉപാസനത്തിലും ആ വ്യത്യാസം കാണും എന്ന്

അടുത്ത മൂന്നു ശ്ലോകംകൊണ്ടു കാണിക്കുന്നു. അനേകജന്മങ്ങളിൽ ആരാധിച്ചതുകൊണ്ട് സിദ്ധിച്ച പരമേശ്വരപ്രസാദത്താൽ ആത്മോന്മുഖബുദ്ധിവൃത്തികളോടുകൂടിയ ചില യതികൾ പ്രസന്നാന്തഃകരണന്മാരായിരിക്കും. വിഷയങ്ങളിൽ അവരുടെ മനസ്സു പ്രവേശിക്കയില്ല. പരമാത്മാവിനെ പ്രാപിപ്പിക്കുന്ന അന്തരംഗസാധനമായ സ്വഭാവശുദ്ധി അവർക്കുണ്ടായിരിക്കും. ഭയമില്ലായ്മ, രാഗാദിദോഷങ്ങളില്ലായ്മ, ഭൂതദയ, ആത്മാന്വേഷണം എന്നിവ സ്വതേയുണ്ടാകുന്നതിനെയാണ് ദൈവിപ്രകൃതിയെന്നു പറയുന്നത്. ആ പ്രകൃതിയെ ആശ്രയിച്ചിരിക്കുന്നവരാണ് മഹാത്മാക്കൾ എന്നു മനസ്സിലാക്കുക. അവർ എന്നെ സർവ്വലോകത്തിന്റെ കാരണമായും, ലോകനാശത്തിൽ നശിക്കാത്തവനായും അറിയുന്നു. കാര്യം കാരണത്തിൽനിന്നു ഭിന്നമല്ല എന്ന ന്യായമനുസരിച്ച് ലോകമായി പ്രകാശിക്കുന്നവൻ ഞാൻതന്നെ എന്ന ദൃഢനിശ്ചയംനിമിത്തം അവരുടെ മനസ്സിന്നു വിഷയമായി അന്യവസ്തുവില്ലാത്തതുകൊണ്ട് അഭേദഭാവനയോടുകൂടെ എന്നെത്തന്നെ സർവ്വദാ ഭജിക്കുന്നു. കാണപ്പെടുന്ന ലോകവും കാണുന്ന ഞാനും പരമാത്മാവേകൻതന്നെ എന്ന ദൃഢമായ നിശ്ചയം ആർക്കുണ്ടാകുന്നുവോ, അവരാണ് മഹാത്മാക്കൾ എന്നു വ്യക്തമാക്കുന്നു. അവർ ഉത്തമന്മാരാണ്. പരമാത്മാവേകനല്ലാതെ അന്യമായിട്ടു മറ്റൊന്നുമില്ല എന്ന ബോധത്താൽ നിരന്തരം ആത്മാവായിത്തന്നെയിരിക്കുന്ന ഈ മഹാത്മാക്കൾ അദ്വിതീയമായ ആത്മാനന്ദത്തിൽ സ്ഥിരമായ നിഷ്ഠയുള്ളവരാണെന്ന് വ്യക്തമാക്കിയിരിക്കുന്നു.

14. സതതം കീർത്തയന്തോ മാം
യതന്തശ്ച ദൃഢവ്രതാഃ
നമസ്യന്തശ്ച മാം ഭക്ത്യാ
നിത്യയുക്താ ഉപാസതേ

അവർ സർവ്വദാ എന്നെ കീർത്തിക്കുകയും, ദൃഢവ്രതന്മാരായി യത്നിക്കുകയും, എന്നെ ഭക്തിയോടുകൂടി നമസ്കരിക്കുകയും ചെയ്തുകൊണ്ട് നിത്യയുക്തരായി എന്നെ ഉപാസിക്കുന്നു.

ഭഗവാൻ ഉത്തമന്മാരുടെ ഉപാസനയെ പറഞ്ഞതിന്നുശേഷം മധ്യമന്മാരുടെ ഉപാസനാക്രമത്തെ കാണിക്കുന്നു. മോക്ഷേച്ഛയുള്ള മറ്റു ചിലർ ആത്മസ്വരൂപത്തെ അറിയുവാൻവേണ്ടി വിഷയവിരക്തന്മാരായി സർവ്വകർമ്മങ്ങളേയും വിട്ട് ശരീരരക്ഷാകാര്യങ്ങളിൽപ്പോലും മനസ്സുവെക്കാതെ ബ്രഹ്മചര്യം, അഹിംസ തുടങ്ങിയ ഉത്തമവ്രതത്താലും ഇന്ദ്രിയനിഗ്രഹത്താലും ജ്ഞാനം സമ്പാദിക്കണമെന്നുള്ള ദൃഢവ്രതം മുറുകെപ്പിടിച്ച് ഉറക്കം വരുന്നതുവരേയും, മരിക്കുന്നതുവരേയും എന്ന നിശ്ചയത്തോടുകൂടെ പ്രത്യഗാത്മാവായി വിളങ്ങുന്ന എന്നെ സാക്ഷാത്തായറിയുവാൻ സൽഗുരുവിനെ ആശ്രയിക്കുന്നു. ഗുരുവിന്റെ സന്നിധിയിൽ വേദാന്തവാക്യങ്ങളെ പഠിക്കുന്നു. പൂർവ്വാപരവാക്യാർത്ഥങ്ങളെ സമന്വയിച്ചുംകൊണ്ട് യുക്തിപൂർവ്വം അർത്ഥം ഗ്രഹിക്കുന്നു. സാക്ഷാൽക്കാരസിദ്ധിക്കുവേണ്ടി സർവ്വദാ പരിശ്രമിക്കുന്നു. "ഹേ പരമാത്മാവേ! മോക്ഷേച്ഛുവായ എന്റെ ബുദ്ധിയിൽ കർത്താവായ അങ്ങയുടെ സാക്ഷാൽക്കാരമുണ്ടാവാൻ അനുഗ്രഹിക്കേണമേ" എന്നു ഭക്തിയോടെ പ്രാർത്ഥിച്ച് നമസ്കരിക്കുന്നു. ഇങ്ങനെ നിരന്തരമായ നിയമത്തോടുകൂടെ എന്നെ ഉപാസിക്കുന്നു. ഇവർ ജീവൻ എന്നും ഈശ്വരൻ എന്നും വ്യത്യാസത്തെ കാണുന്നതുകൊണ്ട് ഇവർ മധ്യമന്മാരാകുന്നു. 'സതതം കീർത്തയന്തഃ' എന്നതിന്ന് 'നിത്യവും നാമകീർത്തനം ചെയ്യുന്നവരായ' എന്ന അർത്ഥം ധരിച്ചുകൂടേ? അങ്ങനെ ശങ്കിക്കരുത്. എന്തുകൊണ്ടെന്നാൽ ആത്മസാക്ഷാൽക്കാരം വേദാന്തവാക്യാർത്ഥവിചാരംകൊണ്ടല്ലാതെ നാമസങ്കീർത്തനാദികൾ കൊണ്ടുണ്ടാവുകയില്ല. നാമസങ്കീർത്തനം, നമസ്കാരം എന്നിവ ഭക്തിയുടെ അംഗങ്ങൾതന്നെ. ആത്മസാക്ഷാൽക്കാരവും തന്നിമിത്തമുണ്ടാകുന്ന ജീവന്മുക്തിസുഖവും ആഗ്രഹിക്കുന്ന മുമുക്ഷുക്കൾ സൽഗുരുസന്നിധിയിൽ ഇരുന്ന് മഹാവാക്യാർത്ഥശ്രവണമനനാദികൾ നടത്തണമെന്നാണ് ഇവിടെ പറയുന്നത്. 'പ്രത്യക്ഷാവഗമം' സാക്ഷാൽക്കാരം സിദ്ധിപ്പാനുള്ള 'ജ്ഞാനവിജ്ഞാനസ്വരൂപത്തെ' പറയാമെന്നാണ് അദ്ധ്യായത്തിന്റെ തുടക്കത്തിൽ പറഞ്ഞിരിക്കുന്നത്. അതിന്നും പ്രകരണത്തിന്നും വിരോധം നേരിട്ടുകൂടാ. അതുകൊണ്ട് 'സതതം കീർത്തയന്തഃ' എന്നതിന്നു ഗുരുസന്നിധിയിൽ വേദാന്തപഠനം വാക്യാർത്ഥശ്രവണം എന്നും 'യതന്തഃ' എന്നതിന്ന് 'മനനം' എന്നുംതന്നെയാണ് അർത്ഥം എന്നും ധരിക്കണം.

15. ജ്ഞാനയജ്ഞേന ചാപ്യന്യേ
യജന്തോ മാമുപാസതേ
ഏകത്വേന പൃഥക്ത്വേന
ബഹുധാ വിശ്വതോമുഖം.

അത്രതന്നെയല്ല, മറ്റു ചിലർ ജ്ഞാനയജ്ഞംകൊണ്ട് യജിക്കുന്നവരായിട്ട് ഏകത്വഭാവത്തിലും പൃഥഗ്ഭാവത്തിലും (പ്രത്യേക ഭാവത്തിലും) പലവിധത്തിൽ വിശ്വതോമുഖനായ എന്നെ ഉപാസിക്കുന്നുണ്ട്.

ഈ പറഞ്ഞമാതിരി ശ്രവണം, മനനം എന്നിവകൊണ്ട് തത്വം ഗ്രഹിച്ച യതികൾ നിദിധ്യാസനാദികളോടുകൂടെ ചെയ്യുന്ന ഉപാസനത്തെ ഭഗവാൻ വിവരിക്കുന്നു: ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണെന്നുള്ള ബോധമാണ് ബ്രഹ്മോപാസ്തിസാധനം. ആ അറിവു തന്നെയാണ് യജ്ഞം. ആ അറിവിനെ അവലംബിച്ച് 'ബ്രഹ്മം തന്നെ ഞാൻ. ഞാൻ തന്നെ ബ്രഹ്മം' എന്നു ഭേദഭാവമില്ലാതെ എന്നെ ഉപാസിക്കുന്നു. 'അപിച' എന്നതിനാൽ കർമ്മികളായ ചിലർ കർമ്മയജ്ഞംകൊണ്ടും ഉപാസിക്കുന്നു. ജ്ഞാനം കൊണ്ടുള്ള ഉപാസന ഭേദത്തോടുകൂടെയോ അഭേദത്തോടുകൂടെയോ വേണ്ടത്? എന്ന ചോദ്യത്തിന്നു സമാധാനം എന്തെന്നു വ്യക്തമാക്കുന്നു. മഹാവാക്യാർത്ഥശ്രവണമനനാദികൾകൊണ്ട് ഏകമായ ലക്ഷ്യാർത്ഥം ധരിക്കുവാൻ സാധിച്ചവർ ഏകഭാവത്തോടുകൂടെ ഉപാസിക്കുന്നു. അത്രയ്ക്കു സൂക്ഷ്മബുദ്ധിയില്ലാത്തവർ ഉപാസകൻ, ഉപാസ്യൻ എന്ന ഭേദത്തോടുകൂടെയും ഉപാസിക്കുന്നു. 'ആദിത്യൻ ബ്രഹ്മം' 'മനസ് ബ്രഹ്മം' 'ശിവൻ ബ്രഹ്മം' 'വിഷ്ണുബ്രഹ്മം' എന്നിങ്ങനെ എല്ലാമായി വിളങ്ങുന്ന എന്നെ അവരവരുടെ നിലയ്ക്കു സാധിക്കുന്ന വിധത്തിൽ മുമുക്ഷുക്കൾ ഉപാസിക്കുന്നു. അതാതുപാസനയ്ക്കനുസരിച്ച് ഫലവും താരതമ്യേന ഈ ജന്മത്തിലോ മറ്റു ജന്മത്തിലോ സിദ്ധിക്കും എന്നഭിപ്രായപ്പെടുന്നു.

16. അഹം ക്രതുരഹം യജ്ഞഃ
സ്വധാഹമഹമൗഷധം
മന്ത്രോ/ഹമഹമേവാജ്യ-
മഹമഗ്നിരഹം ഹുതം.

ഞാൻ തന്നെ ക്രതു (വേദവിഹിതമായ കർമ്മം, യാഗം) ഞാൻ തന്നെ യജ്ഞം, ഞാൻ തന്നെ സ്വധാ (പിതൃക്കളെ ഉദ്ദേശിച്ചു സമർപ്പിക്കുന്നത്, ശ്രാദ്ധം) ഞാൻതന്നെ ഔഷധം, ഞാൻതന്നെ മന്ത്രം, ഞാൻതന്നെ അഗ്നി, ഞാൻ തന്നെ ഹുതം (ഹോമിക്കപ്പെട്ടത്).

മനസ്സിന്നും വാക്കിന്നും വിഷയമാകാതെയിരിക്കുന്ന പരബ്രഹ്മമായ അങ്ങ് ഇന്ദ്രാദിദേവന്മാരായി വരുന്നതെങ്ങനെ? ഈ ശങ്ക തീർക്കുവാൻ 'വിശ്വതോമുഖം!' എന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. അതിനെ വ്യക്തമാക്കുന്നു. ഏകനായ ഞാൻ എന്റെ ശക്തിയായ മായനിമിത്തം എല്ലാമായി വിളങ്ങുന്നതിനാൽ എന്നെക്കൂടാതെ ഒന്നുമില്ലെന്ന് ധരിക്കണം. ശ്രുതിപ്രകാരമുള്ള എല്ലാ യാഗങ്ങളും ഔപാസനംമുതൽ ഈശാനബലിവരെ സ്തുതിപ്രകാരമുള്ള യജ്ഞങ്ങളും, അതിന്റെ അംഗങ്ങളായ ദേവതകളും, യജമാനനും, പിതൃക്കൾക്കു ചെയ്യുന്ന ശ്രാദ്ധവും, മനുഷ്യർക്കുള്ള അന്നവും, ഹോമാദികൾക്കുള്ള മന്ത്രവും, ചരുപുരോഡാശങ്ങളും, അഗ്നിയും, അഗ്നിയിൽ ചെയ്യുന്ന ഹവനവും ഞാൻതന്നെയാകുന്നു.

17. പിതാഹമസ്യ ജഗതോ
മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോംകാര
ഋക് സാമ യജുരേവ ച.

18. ഗതിർഭർത്താ പ്രഭുഃ സാക്ഷീ
നിവാസഃ ശരണം സുഹൃത്
പ്രഭവഃ പ്രലയഃ സ്ഥാനം
നിധാനം ബീജമവ്യയം.

ഈ ജഗത്തിന്റെ മാതാവും, പിതാവും, ധാതാവും, പിതാമഹനും, വേദ്യവും (അറിയപ്പെടേണ്ട തത്ത്വവും) പവിത്രമായതും, ഓംകാരവും, ഋക്, സാമം, യജുസ്സ് എന്നീ വേദങ്ങളും ഹേ പാർത്ഥാ! ഞാൻ തന്നെയാണ്. ഗതിയും (പ്രാപ്യസ്ഥാനവും), ഭർത്താവും (ഭരണകർത്താവും), പ്രഭുവും, സാക്ഷിയും നിവാസവും (വാസസ്ഥാനവും), ശരണവും, സുഹൃത്തും, പ്രഭവവും (സൃഷ്ടികർത്താവും), പ്രലയവും (സംഹാരകർത്താവും), സ്ഥാനവും (സ്ഥിതിയും), നിധാനവും (ലയസ്ഥാനവും), അവ്യയമായ ബീജവും, ഉൽപ്പത്തികാരണവും ഞാനാണ്.

എന്നുതന്നെയല്ല, മായയെ സ്വീകരിച്ച ബ്രഹ്മസ്വരൂപനായ എന്നിൽനിന്ന് മഹദാദിതത്ത്വങ്ങളും അവയുടെ സമ്മേളനത്താൽ ലോകവും ഉണ്ടായിരിക്കയാൽ ഈ ലോകത്തിന്റെ പിതാവും ഞാനാകുന്നു. അവ്യക്തമെന്നു പേരായ അപരാപ്രകൃതിയാകുന്ന ലോകജനനിയും ഞാൻതന്നെയാകുന്നു. മായോപാധികനും, അക്ഷരമെന്നു പേരുള്ളവനുമായ പിതാമഹൻ (ഈശ്വരനും) ഞാൻതന്നെ. വൃഷ്ട്യാദി രൂപേണ സസ്യാദികളെ പുഷ്ടിപ്പെടുത്തി ലോകത്തെ വളർത്തുന്നവനും ഞാൻതന്നെയാണ്. അറിവിന്ന് വിഷയമായിരിക്കുന്ന ശബ്ദസ്പർശാദികളും ഞാൻതന്നെ. ലോകത്തെ ശുദ്ധമാക്കുന്ന സൂര്യൻ, അഗ്നി, വായു, ജലം മുതലായ വസ്തുക്കളും ഞാൻതന്നെ. പരമായും അപരമായും ഇരിക്കുന്ന ബ്രഹ്മത്തിന്റെ വാചകമായ ഓംകാരവും ഞാൻതന്നെ. ഋക്, യജുസ്സ്, സാമം, അഥർവ്വം എന്ന നാലു വേദങ്ങളും, ഇതിഹാസപുരാണാദികളും ഞാൻതന്നെയാകുന്നുവെന്ന് 'ച' കൊണ്ടും വ്യക്തമാക്കിയിരിക്കുന്നു.

ഭഗവാൻ തുടരുന്നു: ഓരോ വ്യക്തിയും ചെയ്യുന്ന കർമ്മത്തിന്റെ ഫലമായ സ്വർഗ്ഗാദിലോകം ഞാനാകുന്നു. ഈ ലോകത്തെ ധരിച്ചുകൊണ്ടിരിക്കുന്നതും ഞാനാകുന്നു. ഓരോന്നിനേയും അതാതിന്റെ സ്ഥാനത്തിൽ നിയമിച്ചിരിക്കുന്ന പ്രഭു ഞാനാകുന്നു. ഓരോ വ്യക്തിയും ചെയ്യുന്ന സർവ്വകർമ്മങ്ങളേയും കാണുന്ന സാക്ഷികളെന്ന് പറയപ്പെടുന്ന ആദിത്യൻ, ചന്ദ്രൻ, അഗ്നി എന്നിവരെല്ലാം ഞാനാകുന്നു. എല്ലാ ഭൂതങ്ങൾക്കും വാസസ്ഥാനമായ ഭൂതധാത്രി (ഭൂമി) ഞാനാകുന്നു. ദുഃഖിതന്മാരുടെ ദുഃഖംതീർക്കുന്ന രക്ഷാസ്ഥാനം (ശരണം) ഞാനാകുന്നു. ദയയോടുകൂടെ പ്രാണികൾക്കുപകാരംചെയ്യുന്ന ചന്ദ്രനോ ഇന്ദ്രനോ വായുവോ ആരായിരുന്നാലും അതു ഞാനാകുന്നു. സർവ്വജഗത്തും ആരിൽനിന്ന് ഉത്ഭവിക്കുന്നുവോ ആ സൃഷ്ടിയുടെ കാരണം ഞാനാകുന്നു. സർവ്വ ജഗത്തിന്റെയും നാശത്തിന്ന് കാരണവും ഞാനാകുന്നു. നശിക്കുന്ന വസ്തുക്കളുടെ സ്ഥിതിക്ക് കാരണമായ സ്ഥാനവും ഞാനാകുന്നു. കാര്യകാരണാത്മകമായ പ്രപഞ്ചത്തിന്റെ നിധാനം (അധിഷ്ഠാനം) ഞാനാകുന്നു. ജ്ഞാനംകൊണ്ട് മാത്രമല്ലാതെ മറ്റൊന്നുകൊണ്ടും നശിക്കാത്തതായ ജഗൽബീജം (ലോകത്തിന്റെ ഉൽപത്തിക്ക് കാരണമായ 'അവ്യാകൃതാ' എന്ന് പറയപ്പെടുന്ന മൂലപ്രകൃതി ഞാനാകുന്നു.

19. തപാമ്യഹമഹം വർഷം
നിഗൃഹ്ണാമ്യുത്സൃജാമി ച
അമൃതം ചൈവ മൃത്യുശ്ച
സദസച്ചാഹമർജ്ജുന!

ഹേ അർജ്ജുനാ! ഞാൻ അഗ്നിസൂര്യാദിരൂപത്തിൽ തപിപ്പിക്കുന്നു. ഞാൻ വർഷത്തെ നിരോധിക്കുന്നു. പെയ്യിക്കയും ചെയ്യുന്നു. അമൃതവും, മൃത്യുവും, സത്തും, അസത്തും ഞാൻതന്നെ.

ആദിത്യന്റെ രൂപത്തിൽ ലോകത്തെ വസന്തഗ്രീഷ്മഋതുക്കളിൽ തപിപ്പിക്കുന്നവനും, കാർത്തികാദികളായ എട്ടുമാസങ്ങളിൽ വർഷമില്ലാതാക്കുന്നവനും, വർഷക്കാലങ്ങളിൽ വൃഷ്ടിയുണ്ടാക്കുന്നവനും, അതിവൃഷ്ടി, അനാവൃഷ്ടി മുതലായവയാൽ സുഭിക്ഷം, ദുർഭിക്ഷം എന്നിവയുണ്ടാക്കുന്നവനും, ദേവതകൾക്ക് മരണമില്ലാതാക്കുന്ന അമൃതവും, പ്രാണികൾക്കു മരണമുണ്ടാക്കുന്ന സാധാരണമായ അന്നവും ഉണ്ടെന്നുള്ള വ്യവഹാരത്തിന്ന് യോഗ്യമായ നാമരൂപാകൃതിയുള്ള വ്യക്തവും അതിന്ന് കാരണമായ അവ്യക്തവും അതു രണ്ടിന്റേയും നിഷേധത്തിന്നവധിയായിരിക്കുന്ന പരമസത്യവും ഞാനാകുന്നു. ഈ പറഞ്ഞതിന്റെ ചുരുക്കം 'അഹം ക്രതുരഹം യജ്ഞം' എന്നു തുടങ്ങി 'സത്ത് അസത്ത്' എന്നതുവരെ പറഞ്ഞതെല്ലാം ബ്രഹ്മസ്വരൂപമാണെന്നാകുന്നു. മുമുക്ഷുക്കൾ ബ്രഹ്മബുദ്ധിയോടുകൂടെ ഏതേതിനെ ഉപാസിക്കുന്നുവോ അതാതുരൂപമായ ബ്രഹ്മധ്യാനം കൊണ്ട് ചിത്തശുദ്ധിയും ക്രമത്തിൽ മോക്ഷവും സിദ്ധിക്കും എന്ന് വ്യക്തമാക്കി. ബ്രഹ്മമല്ലാത്ത നാമരൂപാദികളെ ബ്രഹ്മഭാവത്തോടുകൂടെ ഉപാസിക്കുന്നതുകൊണ്ട് എങ്ങനെ മോക്ഷം സിദ്ധിക്കും? അങ്ങനെ ശങ്കിക്കുന്നുവെങ്കിൽ നാമരൂപങ്ങൾ അവാസ്തവങ്ങൾതന്നെയെന്നു ധരിക്കുക. അവ നിലനില്ക്കുന്നുവെന്ന് കാണുന്നുണ്ടെങ്കിൽ വാസ്തവമായ ബ്രഹ്മമാണ് അതിന്ന് അധിഷ്ഠാനമെന്നു മിഥ്യാപ്രപഞ്ചപ്രതീതിക്കധിഷ്ഠാനമായ ബ്രഹ്മത്തെയാണ്. ഉപാസിക്കുന്നത് നാമരൂപങ്ങളെയല്ല എന്നും അതുകൊണ്ട് മന്ദബുദ്ധികൾക്കും ഈവിധമുള്ള ബ്രഹ്മോപാസ്തി മോക്ഷസാധനമാണെന്നതിൽ സംശയത്തിന്നവകാശമില്ല എന്നും ധരിക്കുക.

20. ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വർഗതിം പ്രാർത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക-
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ.

ത്രൈവിദ്യന്മാരായ (മൂന്നുവേദങ്ങളെ അഭ്യസിച്ചനുഷ്ഠിക്കുന്നവരായ) സോമപന്മാർ (യജ്ഞശേഷമായ സോമരസം പാനം ചെയ്യുന്നവർ) പാപരഹിതന്മാരായി യജ്ഞങ്ങൾകൊണ്ടു യജിച്ചിട്ട് സ്വർല്ലോകഗതിയെ പ്രാർത്ഥിക്കുന്നു. അവർ പുണ്യമായ ദേവേന്ദ്രലോകം പ്രാപിച്ചിട്ട് സ്വർഗ്ഗത്തിൽ ദിവ്യങ്ങളായ ദേവഭോഗങ്ങളെ അനുഭവിക്കുന്നു.

ഭഗവാൻ മന്ദബുദ്ധികളായ മുമുക്ഷുക്കൾക്ക് ഉചിതമായ ബ്രഹ്മോപാസ്തിയെ പറഞ്ഞതിന്നുശേഷം, ബ്രഹ്മവിദ്യയൊഴികെയുള്ള വേദാധ്യയനാദികളെല്ലാം സംസാരത്തെ വർദ്ധിപ്പിക്കുന്നവയായതുകൊണ്ട് മുമുക്ഷുക്കൾ ആവക ഭാഗങ്ങളെ പുകഴ്ത്തി, താൽപര്യം ജനിപ്പിക്കുന്ന അർത്ഥവാദവാക്യങ്ങളിൽ ഭ്രമിക്കാതെ, ആത്മവിചാരത്തിൽ ശ്രദ്ധിക്കണം എന്നു ബോധിപ്പിക്കുന്നതിന്ന് കർമ്മങ്ങളുടെ അനിത്യബലങ്ങളെ വ്യക്തമാക്കുന്നു. ഋക്, യജുസ്സ്, സാമം എന്ന മൂന്നു വേദങ്ങളെ പഠിച്ച് യാഗാദി കർമ്മഫലങ്ങളെ പ്രതിപാദിക്കുന്ന വാക്യങ്ങളുടെ ആശയം മനസ്സിലാക്കാതെ കർമ്മഠന്മാർ യാഗാദികളായ കർമ്മങ്ങൾകൊണ്ട് ഇന്ദ്രാദികളുടെ രൂപത്തിൽ ബഹുരൂപനായിരിക്കുന്ന എന്നെ ആരാധിക്കുകയും, സോമപാനത്താൽ പാപമില്ലാത്തവരായി യാഗാദികർമ്മങ്ങളുടെ പുണ്യഫലമായ സ്വർഗ്ഗലോകത്തെ പ്രാർത്ഥിക്കുകയും, ആ പുണ്യംകൊണ്ട് ഇന്ദ്രലോകത്തിൽ പ്രവേശിക്കുകയും, അവിടെ ദേവഭോഗങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു.

21. തേ തം ഭുക്ത്വാ സ്വർഗ്ഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി

ഏവം ത്രയീധർമ്മമനുപ്രപന്നാ

ഗതാഗതം കാമകാമാ ലഭന്തേ.

അവർ വിശാലമായ സ്വർഗ്ഗലോകം അനുഭവിച്ച്, പുണ്യം ക്ഷയിക്കുമ്പോൾ മർത്ത്യലോകത്തിലേക്കു വരുന്നു. ഇങ്ങനെ ത്രയീവേദധർമ്മം അനുസരിക്കുന്ന കാമകാമന്മാർ (ഭേഗേച്ഛുക്കൾ) പോയും വന്നും കഴിയുന്നു.

അവർ സ്വർഗ്ഗലോകത്ത് ചെന്നെത്തി മനുഷ്യലോകത്തെ അപേക്ഷിച്ച് എത്രയോ മഹത്തായ സ്വർഗ്ഗസുഖം അനുഭവിക്കുന്നു. അനുഭവമാകുന്ന ഫലത്താൽ പുണ്യം ക്ഷയിക്കുമ്പോൾ ആ ദേവശരീരവും സ്വർഗ്ഗലോകവും വിട്ട് മനുഷ്യലോകത്തിൽ മനുഷ്യശരീരം സ്വീകരിക്കുന്നു. ഇങ്ങനെ വേഗത്തിൽ പ്രതിപാദിച്ചിരിക്കുന്ന യാഗാദികളായ കർമ്മങ്ങളെ ചെയ്യുകയും അതിന്റെ ഫലങ്ങളായി സ്വർഗ്ഗാദിസുഖങ്ങളെ അനുഭവിക്കയും ചെയ്ത് വിഷയഭോഗങ്ങളിൽ താല്പര്യത്തോടെ ആയുഷ്കാലം കഴിക്കുന്നവർ, 'ജനിക്കുക മരിക്കുക' എന്ന സംസാരചക്രത്തിൽപ്പെട്ട് ദുഃഖിക്കുന്നവരായിത്തീരും. മൂന്നു വേദങ്ങളിൽ പറയുന്ന യാഗാദികർമ്മം ചെയ്യുന്നവർ ജനനമരണങ്ങളെ തരണം ചെയ്യും. ഇങ്ങനെയുള്ള അർത്ഥവാദഫലശ്രുതികളെ സന്ദർഭസാരം ധരിക്കാതെ മോക്ഷസാധനമാണെന്നു കരുതുന്നത് അബദ്ധമാണെന്നും, ഐഹികവും പാരത്രികവുമായ സകല വിഷയങ്ങളിലുമുള്ള അഭിലാഷം വേരോടെ ഛേദിക്കുവാൻ യത്നിക്കേണ്ടതാണെന്നും, അങ്ങനെ വൈരാഗ്യം, ശമം, ദമം എന്നിവ സമ്പാദിച്ച് ആത്മവിചാരം ചെയ്യേണ്ടതാണെന്നും വ്യക്തമാക്കുന്നു.

22. അനന്യാശ്ചിന്തയന്തോ മാം

യേ ജനാഃ പര്യുപാസതേ

തേഷാം നിത്യാഭിയുക്താനാം

യോഗക്ഷേമം വഹാമ്യഹം.

അനന്യന്മാരായി (ഏകാഗ്രചിത്തരായി) എന്നെ ചിന്തിച്ചുകൊണ്ട് ഏതു ജനങ്ങൾ പര്യുപാസിക്കുന്നു, നിത്യാഭിയുക്തന്മാരായ അവരുടെ യോഗക്ഷേമം ഞാൻ വഹിക്കുന്നു.

ഭഗവാൻ കർമ്മന്മാരുടെ സംസാരപ്രാപ്തിയെപ്പറ്റി പറഞ്ഞതിന്നുശേഷം 'നിഷ്കാമന്മാരായ ഈശ്വരൈകനിഷ്ഠന്മാരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു' എന്ന് സഹജമായ ഭക്തവാത്സല്യം വ്യക്തമാക്കുന്നു. 'എന്നെക്കൂടാതെ അന്യമായിട്ടൊന്നുമില്ലെന്ന ഉറപ്പോടുകൂടെ ഏതൊരുത്തൻ എന്നെ എപ്പോഴും ഉപാസിക്കുന്നുവോ വിച്ഛേദമില്ലാതെ ബുദ്ധിവൃത്തിയെ എന്നിൽ തന്നെ പ്രവഹിച്ചുകൊണ്ട് എന്നോടു പിരിയാതെയിരിക്കുന്നുവോ അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കും. ഇല്ലാത്തതായ സുഖം ഉണ്ടാക്കുകയെന്ന യോഗവും ഉള്ളത് നശിക്കാതെ രക്ഷപ്പെടുത്തുകയെന്ന ക്ഷേമവും ഞാൻ നടത്തുന്നതാണ്.

23. യേഽപ്യന്യ ദേവതാഭക്താ

യജന്തേ ശ്രദ്ധയാന്വിതാഃ

തേഽപി മാമേവ കൗന്തേയ!

യജന്ത്യവിധി പൂർവ്വകം.

ഹേ കൗന്തേയാ! ഏവർ അന്യദേവതാഭക്തന്മാരായിട്ട് ശ്രദ്ധായുക്തരായി യജിക്കുന്നുവോ, അവരും വിധിപ്രകാരമല്ലാതെയാണെങ്കിലും എന്നെത്തന്നെയാണ് യജിക്കുന്നത്.

'ക്രതു മുതലായവയെല്ലാം ഞാൻ തന്നെ' എന്നാണല്ലോ ഭഗവാൻ അരുളിച്ചെയ്തത്. അതുകൊണ്ട് ഇന്ദ്രാദിദേവതകളും അങ്ങുതന്നെയല്ലേ? ആ ദേവകളെ യജിക്കുന്നവർക്ക് പരമമായ ഫലം സിദ്ധിക്കാതിരിപ്പാനെന്താണ് കാരണം? ഈ ചോദ്യത്തിനു സമാധാനം പറയുന്നു. ഇന്ദ്രാദികളായ അന്യദേവന്മാരുണ്ടെന്നും അവരിൽ ഭക്തനാണ് താനെന്നും അവരെ വേദവിധിയനുസരിച്ചു പൂജിച്ചാൽ തന്റെ അഭീഷ്ടം സാധിക്കും എന്ന വിചാരമാണ് അന്യദേവതാ ഭക്തന്മാർക്കുള്ളത്. ദേവതകളും മന്ത്രങ്ങളും കർമ്മങ്ങളും യജമാനനും എല്ലാം ഞാനാണെന്നും എന്നെക്കൂടാതെ വേറെയില്ല എന്നുമുള്ള ബോധം അവർക്കില്ല. അതുകൊണ്ട് ഇന്ദ്രാദിദേവതകളെ ആരാധിക്കുന്നത് ഭേദഭാവനയോടുകൂടെയുള്ള ആരാധനയാകയാൽ, പരമമായ തത്ത്വം ഗ്രഹിക്കാതെയുള്ള ആരാധനയാകയാൽ പരമഫലം അവർക്കു സിദ്ധിക്കുന്നില്ലെന്നു ധരിക്കേണ്ടതാണ്.

24. അഹം ഹി സർവ്വയജ്ഞാനാം

ഭോക്താ ച പ്രഭുരേവ ച

ന തു മാമഭിജാനന്തി

തത്ത്വേനാതശ്ച്യവന്തി തേ.

എന്തെന്നാൽ ഞാൻതന്നെയാണ് സർവ്വയജ്ഞങ്ങളുടേയും ഭോക്താവും, പ്രഭുവും. എന്നാൽ എന്നെ താത്വികമായി അവർ അറിയുന്നില്ല. അതുകൊണ്ട് അവർ നിപതിച്ചുപോകുന്നു.

യജ്ഞസ്വരൂപൻ മഹാവിഷ്ണുവായ ഭവാൻതന്നെയാണെന്നറിഞ്ഞിട്ടാണല്ലോ വൈഷ്ണവന്മാർ യാഗാദികളെ നടത്താറുള്ളത്? അത് നിരുക്തിശ്രുതികളിൽ പ്രസിദ്ധമായിരിക്കെ, കാര്യം ഗ്രഹിക്കാതെയാണ് അവർ യജിക്കുന്നതെന്ന് എങ്ങനെ പറയും? അതിന്നു സമാധാനമെന്തെന്നാൽ ശ്രുതി പ്രസിദ്ധമാണെന്നുള്ളത് ശരിതന്നെ. ശ്രൗതസ്മാർത്തങ്ങളായ എല്ലാ യജ്ഞങ്ങളുടെയും ഭോക്താവും നേതാവും ഞാൻതന്നെയാണെന്ന് അവർ അറിയുന്നുണ്ട്. എങ്കിലും 'ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ' ഇക്കാണപ്പെടുന്ന സർവ്വവും ബ്രഹ്മം, യജ്ഞം, യജ്ഞഭോക്താവ്, യജ്ഞനേതാവ്, യജമാനൻ, യാജകൻ, ചരുപുരോഡാശം മുതലായവയെല്ലാം ഞാൻതന്നെയാണെന്നും എന്നിൽനിന്ന് അന്യമായി യാതൊന്നും ഇല്ലെന്നും യഥാർത്ഥമായി അവർ അറിയുന്നില്ല. അതുകൊണ്ടാണ് പരമമായ ഫലം അവർക്കു ലഭിക്കുന്നില്ല എന്നു പറഞ്ഞത്.

25. യാന്തി ദേവവ്രതാ ദേവാൻ

പിതൄൻ യാന്തി പിതൃവ്രതാഃ

ഭൂതാനി യാന്തി ഭൂതേജ്യാ

യാന്തി മദ്യാജിനോഽപി മാം.

ദേവഭക്തന്മാർ ദേവന്മാരേയും, പിതൃഭക്തന്മാർ പിതൃക്കളേയും പ്രാപിക്കുന്നു. ഭൂതങ്ങളെ യജിക്കുന്നവർ ഭൂതങ്ങളെ പ്രാപിക്കുന്നു. എന്നെ യജിക്കുന്നവർ എന്നേയും പ്രാപിക്കുന്നു.

അങ്ങയെ ശരിയായി അറിയാതെ യജിക്കുന്നവർക്കുള്ള ഫലം എന്തായിരിക്കും എന്ന ചോദ്യത്തിന്നു സമാധാനം പറയുന്നു. ഇന്ദ്രാദികളായ ദേവന്മാരെ ഉപാസിക്കുവാനുള്ള യാഗാദികൾകൊണ്ടു പൂജിക്കുന്നവർ ആ ദേവന്മാരെയും, ശ്രാദ്ധാദികർമ്മങ്ങളിൽ ശ്രദ്ധയോടുകൂടെ നിഷ്ഠയുള്ളവർ അഗ്നിഷ്വാത്താദികളായ പിതൃക്കളേയും വിനായകവേതാളാദിഭൂതങ്ങളെ സേവിക്കുന്നവർ ആ ഭൂതങ്ങളേയും എന്നെ സേവിക്കുന്നവർ എന്നേയും പ്രാപിക്കുന്നു. പ്രയത്നം ഒരുപോലെയാണെങ്കിലും ഭൂതാദികളെ ഉപാസിക്കുന്നവർക്ക് അല്പമായ അഫലവും എന്നെ ഭജിക്കുന്നവർക്ക് അനല്പമായ ഫലവും സിദ്ധിക്കും എന്ന് അറിയുന്ന പണ്ഡിതന്മാർകൂടെ ക്ഷുദ്രഫലകാംക്ഷയ്ക്കധീനന്മാരായി കാണപ്പെടുന്നതിൽ അത്ഭുതപ്പെടുന്ന ഭഗവാൻ മോക്ഷം കാംക്ഷിക്കുന്നവർ കാമങ്ങളെ നിശ്ശേഷം ഉപേക്ഷിച്ച് തന്നെ ഭജിക്കേണ്ടതാണെന്നു കരുണയോടുകൂടെ ഇവിടെ വ്യക്തമാക്കുന്നു.

26. പത്രം പുഷ്പം ഫലം തോയം

യോ മേ ഭക്ത്യാ പ്രയച്ഛതി

തദഹം ഭക്ത്യുപഹൃത-

മശ്നാമി പ്രയതാത്മനഃ

ഇലയോ, പൂവോ, ഫലമോ, ജലമോ (ഏതും) എനിക്ക് ആർ ഭക്തിയോടുകൂടി ദാനംചെയ്യുന്നുവോ, പ്രയതാത്മാവായ അവന്റെ ഭക്ത്യുപഹൃതമായ (ഭക്തിയോടെ നല്കപ്പെട്ട) അതിനെ ഞാൻ അശിക്കുന്നു (ഭക്ഷിക്കുന്നു).

ബ്രഹ്മജ്ഞാനം ഉത്തമാധികാരികളായ മഹാത്മാക്കൾക്ക് ലഭിക്കും. അതിന്റെ ഫലമായ മോക്ഷവും ലഭിക്കും. ആമാതിരി അധികാരം സിദ്ധിക്കാത്ത മന്ദബുദ്ധികൾക്ക് എന്താണു ഗതി? എന്ന ചോദ്യത്തിന്നുത്തരം പറയുന്നു: "സത്തുക്കളായ മുമുക്ഷുക്കൾക്കു ഞാൻ സുലഭൻതന്നെയാണ്." ഏതൊരു മുമുക്ഷു ഭക്തിപൂർവ്വം എനിക്കായിക്കൊണ്ട് അയത്നസാദ്ധ്യമായ തുളസീദളം, താമര മുതലായ പുഷ്പം, ശുദ്ധജലം എന്നിവ സമർപ്പിക്കുന്നുവോ ഹൃദയശുദ്ധിയോടുകൂടി സമർപ്പിക്കുന്ന ആ വസ്തുവിനെ ഞാൻ പ്രീതിപൂർവ്വം സ്വീകരിക്കുന്നു. ഈശ്വരനെ ആരാധിക്കാത്തവന്റെ ജന്മം നിഷ്ഫലംതന്നെ! ആരാധിക്കുവാൻ ലേശവുമില്ല എന്ന് സൂചിപ്പിക്കുന്നു. സാളഗ്രാമാദി പ്രതിമകളെയോ അഭ്യാഗതനെയോ ശ്രീ ഭഗവാനെന്ന ഭാവത്തോടുകൂടെ അവിടെ സമർപ്പിക്കുന്ന പത്രപുഷ്പാദികളെ അന്തര്യാമിയായ ഞാൻ സ്വീകരിച്ച് സന്തോഷിക്കയും അനശ്വരഫലത്തെ ആ ഭക്തന്ന് നല്കുകയും ചെയ്യുമെന്നു സാരം.

27. യത് കരോഷി യദശ്നാസി
യജ്ജുഹോഷി ദദാസി യത്
യത്തപസ്യസി കൗന്തേയ!
തത് കുരുഷ്വ മദർപ്പണം.

ഹേ, കൗന്തേയാ! എന്തു നീ ചെയ്യുന്നുവോ, എന്ത് ആശിക്കുന്നുവോ, എന്ത് ഹോമിക്കുന്നുവോ, എന്തു ദാനം ചെയ്യുന്നുവോ, എന്തു തപസ്സ് അനുഷ്ഠിക്കുന്നുവോ, അതെല്ലാം മദർപ്പണമാക്കി ചെയ്യുക; എന്നിൽ സമർപ്പിക്കുക.

ഭഗവാന്റെ പ്രീതി ലഭിക്കുവാൻ ഹേതുവായ കർമ്മസ്വരൂപത്തെ വ്യക്തമാക്കുന്നു. എടോ അർജ്ജുനാ! ലോകഹിതത്തിന്ന് ഉപകരിക്കുന്നതും വേദം നിശ്ചയിച്ചതുമായ ഏതൊരു ലൗകിക കർമ്മം നീ ചെയ്യുന്നുവോ, പ്രയത്നംകൂടാതെ സിദ്ധിക്കുന്നതും ശാസ്ത്രം അനുവദിക്കുന്നതുമായ ഏതൊന്നിനെ നീ ഭുജിക്കുന്നുവോ, യാതൊരു ചരുവോ പുരോഡാശാദിയോ അഗ്നിയിൽ നീ ഹോമിക്കുന്നുവോ, സൽപാത്രത്തിൽ ഏതൊരു ധനധാന്യാദികളെ നീ ദാനംചെയ്യുന്നുവോ, സന്ധ്യാവന്ദനം, വേദാധ്യയനം, വ്രതാനുഷ്ഠാനം മുതലായ ഏതൊരു തപസ്സ് നീ അനുഷ്ഠിക്കുന്നുവോ അവയെല്ലാം എന്റെ പ്രീതിക്കുവേണ്ടി സമർപ്പിച്ചുകൊള്ളുക.

28. ശുഭാശുഭഫലൈരേവം
മോക്ഷ്യസേ കർമ്മബന്ധനൈഃ
സംന്യാസയോഗയുക്താത്മാ
വിമുക്തോ മാമുപൈഷ്യസി.

ഇപ്രകാരമായാൽ ശുഭാശുഭഫലങ്ങളോടുകൂടിയ കർമ്മബന്ധനങ്ങളിൽനിന്ന് നീ മുക്തനായിത്തീരും. വിമുക്തനായിട്ട് സംന്യാസയോഗയുക്തനായി നീ എന്നെ പ്രാപിക്കും.

കർമ്മം ഈശ്വരാർപ്പണബുദ്ധിയോടുകൂടെ ചെയ്യുന്നതുകൊണ്ടുള്ള ഫലത്തെ വ്യക്തമാക്കുന്നു. വിഹിതമായ കർമ്മങ്ങളും അനുഷ്ഠാനവൈകല്യം നിമിത്തം അശുഭമായ ഫലത്തെ ജനിപ്പിക്കും. അവിഹിതകർമ്മങ്ങളിൽനിന്ന് അശുഭഫലങ്ങൾ മാത്രമേ ഉണ്ടാവുകയുള്ളുവെന്നു പറയേണ്ടതില്ലല്ലോ. ആ കർമ്മങ്ങളാണ് ജന്മമരണാദിദുഃഖങ്ങൾക്ക് കാരണമായിത്തീരുന്നത്. മുമ്പേ പറഞ്ഞരീതിയിൽ വിഹിതമോ അവിഹിതമോ ആയ ഏതേത് കർമ്മങ്ങൾ ചെയ്യുവാനിടവന്നാലും അതെല്ലാം സർവ്വേശ്വരപ്രീതിക്കായി ഭവിക്കേണമെന്ന സങ്കല്പത്തോടുകൂടെ അനുഷ്ഠിക്കുകയാണെങ്കിൽ ആ കർമ്മങ്ങൾ നിന്നെ ബന്ധിക്കുന്നവയായിത്തീരുകയില്ല. ഇങ്ങനെ ഫലകാംക്ഷകൂടാതെ ചെയ്യുന്ന കർമ്മയോഗത്തിൽ സ്ഥിരമായ മനസ്സോടുകൂടിയ നീ ശരീരനാശാനന്തരം എന്നോടു ചേരുകയും ചെയ്യും.

29. സമോഽഹം സർവ്വഭൂതേഷു
ന മേ ദ്വേഷ്യോഽസ്തി ന പ്രിയഃ
യേ ഭജന്തി തു മാം ഭക്ത്യാ
മയി തേ തേഷു ചാപ്യഹം.

ഞാൻ സർവ്വഭൂതങ്ങളിലും സമനാണ് (സമദൃഷ്ടിയാണ്), എനിക്ക് ദ്വേഷ്യനില്ല (ശത്രുവില്ല), പ്രിയനുമില്ല. എന്നെ ഭക്തിയോടുകൂടി ഭജിക്കുന്നവർ എന്നിലും ഞാൻ അവരിലും സ്ഥിതിചെയ്യുന്നു.

പരമാത്മസ്വരൂപനായ ഭവാൻ ഭക്തന്മാർക്കു മുക്തി നല്കുന്നു. ഭക്തന്മാരല്ലാത്തവർക്ക് നല്കുന്നില്ല. അതുകൊണ്ട് ബ്രഹ്മം നിർദ്ദോഷവും സർവ്വത്ര സമവും എന്നതു വെറും വാക്കുമാത്രമല്ലേ? അനുഭവത്തിൽ അതിൽ അയുക്തി കാണപ്പെടുന്നില്ലേ? ഈ ആക്ഷേപത്തിന്നു ഭഗവാൻ സമാധാനം പറയുന്നു. സർവ്വസമനായ സൂര്യനെ മറവുകൂടാതെയുള്ള സ്ഥാനത്തിലിരുന്ന് സേവിക്കാത്തവന്റെ ശീതബാധ തീർക്കുന്നില്ലെങ്കിൽ അത് സേവിക്കുന്നവന്റെ ദോഷംകൊണ്ടല്ലാതെ സൂര്യന്റെ ദോഷംകൊണ്ടല്ലെന്ന് അറിയുന്നില്ലേ? ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള സർവ്വപ്രാണികളിലും ഞാൻ പരിപൂർണ്ണനും നിർവ്വിശേഷനുമായി ഘടത്തിലും മഠത്തിലും ആകാശമെന്നപോലെ തുല്യസ്വഭാവനായി വസിക്കുന്നു. അതുകൊണ്ടെനിക്കു പ്രിയനായിട്ടോ, അപ്രിയനായിട്ടോ ആരുമില്ല. പ്രിയാപ്രിയഭാവമില്ലെങ്കിൽ ചിലർക്ക് മുക്തി, മറ്റുചിലർക്കു സംസാരബന്ധം എന്നതിന്നു കാരണമെന്താണ് എന്നാണു ചോദിക്കുന്നതെങ്കിൽ അത് പ്രാണികളുടെ ദോഷംനിമിത്തമാണ് എന്നേ പറയുവാനുള്ളു. എന്റെ ദോഷമല്ല എന്നു ധരിക്കണം. ഏതൊരുത്തർ തീവ്രമായ മോക്ഷേച്ഛയോടുകൂടെ വളരെ ജന്മങ്ങളിൽ ശുഭകർമ്മങ്ങളെത്തന്നെ ചെയ്തിട്ട് ആ കർമ്മപരിപാകംനിമിത്തം വിഷയാശകളെ നിശ്ശേഷം പരിത്യജിച്ച് സൽഗുരുവിൽനിന്നു മഹാവാക്യാർത്ഥത്തെ ശ്രവണമനനാദികൾകൊണ്ട് അനുഭവപ്പെടുത്തി അഖണ്ഡബുദ്ധിവൃത്തിരൂപയായ ശുദ്ധഭക്തിയോടുകൂടെ 'ബ്രഹ്മംതന്നെ ഞാൻ' എന്ന അഭേദഭാവത്തോടുകൂടെ എന്നെ ഭജിക്കുന്നുവോ, ആ യതികൾ ശുദ്ധസ്വഭാവമുള്ളവരായി ആനന്ദാത്മാവായ എന്നിൽത്തന്നെ വസിക്കുന്നു. ഞാനും അവരുടെ ബുദ്ധിവൃത്തിക്ക് വിഷയീഭൂതനായി വസിക്കുന്നു. സർവ്വത്ര നിറഞ്ഞും സർവ്വസമവുമായിരിക്കുന്ന ആകാശം, കണ്ണാടി മുതലായ സ്വച്ഛവസ്തുക്കളിൽ പ്രതിബിംബിക്കുന്നു. എന്നാൽ ചുമരിലും മറ്റും പ്രതിബിംബിക്കുന്നില്ല. അതുപോലെ ഞാൻ സൽബുദ്ധിവൃത്തിയിൽ പ്രകാശിക്കുന്നു. അസദ്വൃത്തികളിൽ പ്രകാശിക്കുന്നില്ല. ആത്മാവായ എന്നെ അറിഞ്ഞവർ മുക്തന്മാരാകുന്നു. അറിയാത്തവർ ബദ്ധന്മാരാണ്. മുക്തിക്കു കാരണമായ എന്റെ സ്വരൂപത്തെക്കുറിച്ചുള്ള ജ്ഞാനം പുരുഷൻ പണിപ്പെട്ട് സമ്പാദിക്കണം. ആവിധം പരിശ്രമിക്കാത്തവനെ സംബന്ധിച്ചിടത്തോളം ശാസ്ത്രത്തിന്നോ, ഗുരുവിന്നോ, എനിക്കുതന്നെയോ എന്തു ചെയ്വാൻ കഴിയും? അതുകൊണ്ട് ബന്ധത്തിൽനിന്നുള്ള മുക്തി പുരുഷപ്രയത്നംകൊണ്ട് സാധിക്കേണ്ടതാകുന്നു. താനെ തന്നെ സമീപത്തു വന്നുചേരുന്നതല്ല. ക്ഷുദ്രങ്ങളും നശ്വരങ്ങളുമായ ലൗകികസുഖങ്ങൾക്കുവേണ്ടി മാത്രം ആയുഷ്കാലം മുഴുവനും പ്രയത്നിച്ചുകൊണ്ടിരിക്കുന്ന, യാതൊരു ക്ലേശവും കൂടാതെതന്നെ നിരതിശയാനന്ദസ്വരൂപമായ മുക്തി സ്വയമേവ തങ്ങളെ വരിക്കണം എന്നാഗ്രഹിക്കുന്നുവെങ്കിൽ അത് അവരുടെ സ്വഭാവദോഷം മാത്രമാണെന്നല്ലാതെ മറ്റെന്തു പറയുവാനാണ്.

30. അപി ചേത് സുദുരാചാരോ
ഭജതേ മാമനന്യഭാക്
സാധുരേവ സ മന്തവ്യഃ
സമ്യഗ് വ്യവസിതോ ഹി സഃ.

ഏറ്റവും ദുരാചാരനായാലും അനന്യചിത്തനായി എന്നെ ഭജിക്കുന്നവൻ സാധു എന്നുതന്നെ ഗണിക്കപ്പെടണം. എന്തെന്നാൽ അവൻ വഴിപോലെ യത്നിക്കുന്നവനാണല്ലോ.

ഇതുവരേയുള്ള ശ്ലോകങ്ങൾകൊണ്ട് ബ്രഹ്മവിദ്യക്കുള്ള മാഹാത്മ്യം വ്യക്തമാക്കി. 'പവിത്രമിദമുത്തമം' ഇത് അത്യന്തം പരശുദ്ധികരം എന്നതിനെ ഈ ശ്ലോകത്താൽ വിശദമാക്കുന്നു. ജന്മംകൊണ്ടോ, പ്രവൃത്തികൊണ്ടോ ഏതെങ്കിലും വിധത്തിൽ ഒരുവൻ-ആരായിരുന്നാലും ശരി-അത്യന്തം ദുരാചാരനോ, പാപിഷ്ഠനോ ആയിരുന്നാലും ശരി-ജന്മാന്തരപുണ്യകർമ്മപരിപാകത്താൽ സൽഗുരുകടാക്ഷം സിദ്ധിക്കയും അതുനിമിത്തം ആത്മാവില്ലാത്ത ദേഹേന്ദ്രിയാദികളിൽ ആത്മാവാണെന്ന് തോന്നിയിരുന്ന അജ്ഞാനം നശിച്ചതുകൊണ്ട് 'ഞാൻ ബ്രഹ്മംതന്നെ' എന്ന ഏകാന്തഭാവത്തോടുകൂടെ എന്നെ നിരന്തരം ധ്യാനിക്കുന്നുവെങ്കിൽ അവൻ സൽപുരുഷൻതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ സമ്യഗ്ജ്ഞാനസമ്പന്നനായിത്തീരുന്നു. അതുകൊണ്ട് അവൻ പൂജനീയൻതന്നെ. യാതൊരുവിധമായ പ്രായശ്ചിത്തകർമ്മങ്ങൾക്കും ഈ മാതിരി ബുദ്ധിശുദ്ധിയുണ്ടാക്കുവാനുള്ള ശക്തിയില്ല. ബ്രഹ്മസാക്ഷാൽക്കാരത്തിന്നാകട്ടെ, അതിന്നുമുമ്പും, അനന്തരവും ചെയ്തതും ചെയ്യുന്നതുമായ ഹത്യാദികളായ എല്ലാ പാപങ്ങളേയും നശിപ്പിക്കുവാനുള്ള കഴിവുണ്ട്. അതുകൊണ്ട് ബ്രഹ്മവിദ്യക്ക് തുല്യമായ പവിത്രത മറ്റൊന്നിന്നും ഇല്ലെന്ന് സിദ്ധിക്കുന്നു. അനവധികോടി ജന്മങ്ങളിൽ ചെയ്ത പുണ്യപാപരൂപമായ കർമ്മങ്ങളെ നശിപ്പിച്ച് മുക്തിയെ നല്കുന്നതിന്നു സമർത്ഥമായ ബ്രഹ്മധ്യാനം മോക്ഷേച്ഛയുള്ളവർ തീർച്ചയായും നിരന്തരം അനുഷ്ഠിക്കേണ്ടതാണ്. പ്രായശ്ചിത്തകർമ്മാദികൾകൊണ്ട് കർമ്മം നിശ്ശേഷം നശിക്കയില്ലെന്നാണ് ഉപദേശത്തിന്റെ സാരം.

31. ക്ഷിപ്രം ഭവതി ധർമ്മാത്മാ
ശശ്വച്ഛാന്തിം നിഗച്ഛതി
കൗന്തേയ! പ്രതിജാനീഹി
ന മേ ഭക്തഃ പ്രണശ്യതി.

അവൻ വേഗം ധർമ്മാത്മാവായിത്തീരുന്നു. അവന്ന് ശാശ്വതമായ ശാന്തി ലഭിക്കയും ചെയ്യുന്നു. ഹേ കൗന്തേയാ! എന്റെ ഭക്തൻ നശിക്കുന്നില്ല എന്നു നീ ഉറപ്പായി കരുതുക.

പാപങ്ങളുടെ പരിഹാരത്തിന്ന് പലവിധത്തിലുള്ള പ്രായശ്ചിത്തകർമ്മങ്ങൾ നിശ്ചയിക്കപ്പെട്ടിട്ടുണ്ടെങ്കിലും അവയെ ദേശകാലദ്രവ്യമന്ത്രാദിദോഷങ്ങൾ കൂടാതെ നടത്തുവാൻ വളരെ പ്രയാസമുണ്ട്. അഥവാ അങ്ങനെ നടത്തിയാൽത്തന്നെ ഫലസിദ്ധിയുടെ കാര്യം അനിശ്ചിതമാണ്. സിദ്ധിച്ചാൽത്തന്നെ അനന്തരകാലത്തിൽ പാപം ചെയ്യാതിരിക്കുവാൻ തക്കവിധം ജ്ഞാനസിദ്ധിയുണ്ടാകയുമില്ല. ബ്രഹ്മധ്യാനത്താൽ ഉണ്ടാകുന്ന ഫലം അപ്രകാരമല്ലെന്നു കാണിക്കുന്നു. ബ്രഹ്മവിത്തായ യതി എന്നെ ധ്യാനിക്കുന്നതുകൊണ്ട് പ്രത്യഗാത്മാവായ താനും ബ്രഹ്മവും ഒന്നാണെന്നുള്ള സാക്ഷാൽക്കാരം നിമിത്തം എന്റെ സർവ്വാത്മഭാവത്തെ അനുഭവിച്ചറിഞ്ഞ ആ ക്ഷണത്തിൽത്തന്നെ പരിശുദ്ധപുണ്യാത്മാവായി ഭവിക്കുന്നു. കാലത്തിന്ന് ദൈർഘ്യമില്ല, ഫലമോ അപ്രത്യക്ഷവുമല്ല. എന്നുമാത്രമല്ല ശാശ്വതമായ ശാന്തിയെ (പുനരാവൃത്തിരഹിതയായ വിദേഹമുക്തിയെ) നിശ്ചയമായും പ്രാപിക്കുകയും ചെയ്യുന്നു. 'ബ്രഹ്മൈവാഹം' എന്ന ഭാവത്തെ ഭജിച്ചിരിക്കുന്ന എന്റെ ഭക്തൻ (ബ്രഹ്മനിഷ്ഠൻ) സകലവിഘ്നങ്ങളുടേയും മൂർദ്ധാവിൽ കാൽവെച്ചമർത്തി പരമമായ പദത്തെ പ്രാപിക്കും. മധ്യത്തിൽ പതനം അവന്നുണ്ടാവുകയില്ല. എടോ അർജ്ജുനാ! നീ ലോകത്തിൽ ഉച്ചൈസ്തരം ഉദ്ഘോഷിച്ചുകൊള്ളുക. 'ഈശ്വരനെ മാത്രം ശരണംപ്രാപിച്ചവരുടെ യോഗക്ഷേമം ഞാൻ (ഭഗവാൻ) നിർവ്വഹിക്കും!' ശ്രീകൃഷ്ണഭഗവാൻ ചെയ്തിരിക്കുന്ന ഈ പ്രതിജ്ഞയെ സർവ്വാത്മനാ വിശ്വസിക്കുന്ന ഭക്തന്മാർക്ക് ഒരു കാലത്തും നാശമില്ല. ഹേ അർജ്ജുനാ! നീ ലോകത്തിൽ കൊട്ടിഘോഷിച്ചുകൊള്ളുകയെന്ന് അർജ്ജുനൻമുഖാന്തരം ഭക്തന്മാരെ ഭഗവാൻ ഉൽബോധിപ്പിച്ചിരിക്കുന്നു.

32. മാം ഹി പാർത്ഥ! വ്യപാശ്രിത്യ
യേഽപി സ്യുഃ പാപയോനയഃ
സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാ-
സ്തേഽപി യാന്തി പരാം ഗതിം

എന്തെന്നാൽ ഹേ പാർത്ഥാ! പാപയോനികളോ, സ്ത്രീകളോ വൈശ്യരോ, ശൂദ്രരോ ആയിരുന്നാൽപ്പോലും എന്നെ ആശ്രയിക്കുന്നവർ പരമമായ ഗതിയെ പ്രാപിക്കുന്നു.

ബ്രഹ്മജ്ഞാനമാഹാത്മ്യത്തേയും ഫലത്തേയും പറഞ്ഞതിന്നുശേഷം 'സുസുഖം കർത്തും' ചെയ്വാൻ പ്രയാസമില്ലാത്തതാണെന്നു പറഞ്ഞതിനെ വ്യക്തമാക്കുന്നു. ശാസ്ത്രാദികളിൽ അധികാരമോ, പ്രവൃത്തിയോ ഇല്ലാത്ത സ്ത്രീകൾ, വൈശ്യർ, ശൂദ്രർ എന്നുവേണ്ട ആരെല്ലാം പാപയോനികളിൽ ജനിച്ചവരോ അവരും സൽഗുരൂപദേശത്താലുണ്ടായ ജ്ഞാനത്താൽ എന്നെ സഗുണനോ, നിർഗുണനോ ആയി വേണ്ടപോലെ ഉപാസിക്കുന്നുവെങ്കിൽ ക്രമത്തിലോ, സാക്ഷാത്തായിട്ടുതന്നെയോ, പരമഗതിയെ പ്രാപിക്കുന്നു. ശാസ്ത്രപരിജ്ഞാനമില്ലാത്തവർക്ക് ജ്ഞാനവും തൽഫലമായ മുക്തിയും ഗുരുവിന്റെ അനുഗ്രഹത്താൽ സിദ്ധിക്കുമെന്ന് കാണിച്ചിരിക്കുന്നതുകൊണ്ട് ജ്ഞാനത്തിന്റെ സുലഭതയെ ഭഗവാൻ വ്യക്തമാക്കുന്നു.

33. കിം പുനർബ്രാഹ്മണാഃ പുണ്യാ
ഭക്താ രാജർഷയസ്തഥാ
അനിത്യമസുഖം ലോക-
മിമം പ്രാപ്യ ഭജസ്വ മാം.

പിന്നെ പുണ്യവാന്മാരായ ബ്രാഹ്മണരുടേയും, ഭക്തരായ രാജർഷികളുടേയും കഥ പറയണമോ? അനിത്യവും അസുഖവുമായ ഈ ലോകത്തിൽപ്പെട്ട നീ എന്നെ ഭജിക്കുക.

ശ്രവണം, മനനം മുതലായവയ്ക്കു യോഗ്യതയില്ലാത്ത സ്ത്രീകൾ, ശൂദ്രാദികൾ എന്നിവർക്ക് ജ്ഞാനവും അതിന്റെ ഫലമായ മുക്തിയും ലഭിക്കുമെന്നു വന്നിരിക്കെ ഉത്തമജാതിയിൽ ജനിച്ചവരും പുണ്യകർമ്മാക്കളുമായ ബ്രാഹ്മണർ ഉത്തമക്ഷത്രിയർ മുതലായ ഭക്തന്മാർ വിധിപ്രകാരം എന്നെ ഉപാസിക്കുന്നതായാൽ മുക്തിയെ പ്രാപിക്കുമോയെന്നു പറയേണ്ടതുണ്ടോ? അതുകൊണ്ട് ഇന്നോ നാളെയോ എന്നു പറയുവാൻ പറ്റാത്തമട്ടിൽ നശ്വരമാണെങ്കിലും പുരുഷസാധ്യമായ മോക്ഷത്തെ പ്രാപിപ്പാൻ കഴിയുന്ന ഈ മനുഷ്യശരീരം സിദ്ധിച്ചിരിക്കുന്നതുകൊണ്ട് സഗുണനോ നിർഗുണനോ ആയ എന്നെ യഥാരുചി ഭജിച്ചുകൊള്ളുക. ശരീരം അനിത്യമാകയാൽ അതു നശിക്കുന്നതിന്നുമുമ്പേ വളരെ ശ്രദ്ധയോടെ പരിശ്രമിക്കേണ്ടത് ആവശ്യമാണെന്നു ഭഗവാൻ സൂചിപ്പിക്കുന്നു.

34. മന്മനാ ഭവ മദ്ഭക്തോ
മദ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി യുക്ത്വൈവ-
മാത്മാനം മത് പരായണഃ.

മദേകചിത്തനായി മദ്ഭക്തനായി എന്നെ യജിക്കുന്നവനായി ഭവിക്കുക. എന്നെ നമസ്കരിക്കുക. ഇപ്രകാരം ആത്മാവിനെ യോജിപ്പിച്ച് (എന്നിൽ യോജിപ്പിച്ച്) മൽപരായണനായി തീരുമ്പോൾ നീ എന്നെത്തന്നെ പ്രാപിക്കും.

നിർവ്വിശേഷമായ ജ്ഞാനത്തിന്ന് അധികാരം ലഭിക്കാതിരിക്കുന്ന ഞാൻ സഗുണനായ ഭഗവാനെ ഏതുവിധത്തിൽ ഭജിക്കണം, എന്നറിവാനാഗ്രഹിക്കുന്ന അർജ്ജുനനോട് ഭഗവാൻ ഉപദേശിക്കുന്നു. ഈ കാണപ്പെടുന്ന എല്ലാ ഭൂതങ്ങളും ഞാൻതന്നെ എന്ന ഭാവത്തോടുകൂടെ എപ്പോഴും മനസ്സിനെ എന്നിൽ സമർപ്പിക്കുക, എല്ലാം വാസുദേവൻതന്നെ എന്ന ദൃഢമായ വിചാരത്തോടുകൂടെ സർവ്വലോകവും വാസുദേവമയമാണെന്ന് മനസാ ഭാവിക്കണം. അല്ലെങ്കിൽ നിത്യാനന്ദസ്വരൂപനായ എന്നിൽ മനസ്സുവെച്ചുകൊള്ളുക. മറ്റുള്ള അർത്ഥം, കളത്രം, പുത്രാദികൾ മുതലായ വിഷയങ്ങളെ ആഗ്രഹിക്കാതെ മോക്ഷസ്വരൂപനായ എന്നിൽമാത്രം മനസ്സുവെയ്ക്കുക. ശ്രൗതസ്മാർത്തകർമ്മ

ങ്ങൾകൊണ്ട് എന്നെത്തന്നെ യജിക്കുക. അഗ്ന്യാദിദേവതകളിൽ ഭേദഭാവനകൂടാതെ ആ ദേവതകളെ, സാധനങ്ങളും അർപ്പണാദിക്രിയകളും എല്ലാം ഞാൻതന്നെ എന്ന ദൃഢനിശ്ചയത്തോടുകൂടെ എല്ലാ കർമ്മങ്ങളും ചെയ്തുകൊള്ളുക. സർവ്വത്ര എന്നെത്തന്നെ കണ്ടുകൊണ്ട് നീ ഭജിച്ചുകൊള്ളുക. നായ, ചണ്ഡാളൻ, പശു, കഴുത മുതലായ സർവ ഉപാധികളേയും ഗണിക്കാതെ അവയിൽ എല്ലാം ഒരുപോലെ വസിച്ചും ചൈതന്യരൂപേണ പ്രകാശിച്ചുംകൊണ്ടിരിക്കുന്ന എന്നെ നീ നമസ്കരിച്ചുകൊള്ളുക. എല്ലായ്പോഴും എല്ലാ അവസ്ഥകളിലും എന്നെത്തന്നെ പരമഗതിയായി കരുതിക്കൊള്ളുക. ഇപ്രകാരം ഉപാസിച്ചുകൊണ്ടിരുന്നാൽ ആത്മാവായി നിന്നിൽത്തന്നെ ഇരുന്നു വിളങ്ങുന്ന എന്നെ ദേഹാവസാനത്തിൽ നീ പ്രാപിക്കും; തീർച്ചയാണ്.

## അദ്ധ്യായം 10

**34. വിഭൂതിയോഗം –** എടോ, അർജ്ജുനാ! എന്റെ വചനങ്ങളെ നീ അമൃത് ആസ്വദിക്കുംപോലെ ആസ്വദിക്കുന്നുണ്ടല്ലോ. നിനക്കു നന്മവരണമെന്ന ആഗ്രഹം എനിക്കുണ്ട്. അതുകൊണ്ട് ഞാൻ ഇനിയും ചിലതു പറയുവാൻ തുടങ്ങുകയാണ്. പരതത്ത്വപ്രകാശകമെന്ന നിലയിൽ ഉത്കൃഷ്ടങ്ങളായ എന്റെ ആ വാക്കുകളെ നീ കേൾക്കുക. ഞാൻതന്നെ അതിനെപ്പറ്റി (എന്നെപ്പറ്റി) എന്തിനു പറയുന്നു എന്ന് നീ ചോദിക്കാം. അതിനു ശരിയായ സമാധാനമുണ്ട്. എന്റെ ഉത്പത്തിയെയോ പ്രഭാവത്തെയോപ്പറ്റി ബ്രഹ്മാദികളായ ദേവന്മാർക്കുപോലും അറിയുകയില്ല. ഭൃഗു തുടങ്ങിയ മഹർഷിമാർക്കും അതിനെക്കുറിച്ച് അറിഞ്ഞുകൂടാ. അതിനു കാരണമുണ്ട്. അത് എന്തെന്നു ഞാൻ വ്യക്തമാക്കാം. ആ ദേവന്മാർക്കുംകൂടി ഞാനാണ് എല്ലാ പ്രകാരത്തിലും ആദിഭൂതൻ. ഇങ്ങനെ ദേവന്മാർക്കും മഹർഷിമാർക്കും ആദിഭൂതനാണെങ്കിലും ലോകമഹേശ്വരനായ ഞാൻ ആദിയില്ലാത്തവനും ജനിക്കാത്തവനുമാണെന്ന തത്ത്വം മനുഷ്യരിൽ ആരെങ്കിലും അറിയുന്നുണ്ടെങ്കിൽ സമ്മോഹരഹിതരായ അവർ അറിഞ്ഞും അറിയാതെയും ചെയ്തിട്ടുള്ള എല്ലാവിധ പാപങ്ങളിൽനിന്നും വിമുക്തരായിത്തീരുന്നതാണ്.

ബുദ്ധി എന്നുപറയുന്നത് സൂക്ഷ്മം മുതലായ പദാർത്ഥങ്ങളെ അറിയുവാനുള്ള അന്തഃകരണത്തിന്റെ സാമർത്ഥ്യമാണ്. ഇത്തരം സാമർത്ഥ്യമുള്ളവനാണ് ബുദ്ധിമാൻ. ആത്മാവ് തുടങ്ങിയ പദാർത്ഥങ്ങളെക്കുറിച്ചുള്ള നിഷ്കൃഷ്ടമായ ബോധമാണ് ജ്ഞാനം. അപ്പോഴപ്പോൾ ചെയ്യേണ്ടതും അറിയേണ്ടതുമായ കാര്യങ്ങളിൽ വിവേകപൂർവ്വകമായ പ്രവൃത്തിയാണ് 'അസമ്മോഹം'. തല്ലുകൊണ്ടാലും പരിഹാസംകേട്ടാലും മനസ്സിന് ക്ഷോഭമില്ലായ്മയാണ് ക്ഷമ. തന്റെ അനുഭവത്തെ കേട്ടതുപോലെയും കണ്ടതുപോലെയും അന്യന്റെ ബുദ്ധിയിലേക്ക് പകർത്തുന്നതിനുവേണ്ടി ഉച്ചരിക്കപ്പെടുന്ന വാക്കാണ് 'സത്യം.' ബാഹ്യേന്ദ്രിയങ്ങളുടെ ഉപശമത്തെ 'ദമം' എന്നു പറയുന്നു. അന്തഃകരണത്തിന്റെ ഉപശമത്തെയാണ് 'ശമം' എന്നു പറയുന്നത്. ആഹ്ലാദം തന്നെയാണ് 'സുഖം'. സന്താപമാണ് 'ദുഃഖം'. വസ്തുക്കളുടെ ഉത്ഭവമാണ് 'ഭവം'. വസ്തുക്കളുടെ നാശത്തെ 'അഭാവം' എന്നു പറയുന്നു. പേടിതന്നെയാണ് 'ഭയം'. ഭയമില്ലായ്മയാണ് 'അഭയം.' പ്രാണികളെ പീഡിപ്പിക്കാതിരിക്കുക എന്നതാണ് 'അഹിംസ.' സമചിത്തതയാണ് 'സമത'. കിട്ടുന്നതുകൊണ്ടു തൃപ്തിപ്പെടുന്നതിനെയാണ് 'തുഷ്ടി' എന്നു പറയുന്നത്. ഇന്ദ്രിയങ്ങളെ അടക്കി ചെയ്യുന്ന ശരീരപീഡനമാണ് 'തപസ്സ്.' തനിക്കുള്ളതിനെ കഴിവിനൊത്ത് അന്യർക്കുകൂടി പകുത്തുകൊടുക്കുന്നതിനെ 'ദാന'മെന്നു പറയുന്നു. ധർമ്മം നിമിത്തം ഉണ്ടാകുന്ന കേൾവിയാണ് 'യശസ്സ്'. അധർമ്മം നിമിത്തമുണ്ടാകുന്ന ദുഷ്കീർത്തിയെ 'അയശസ്സ്' എന്നു പറയുന്നു. പ്രാണികൾക്കുണ്ടാകുന്ന ബുദ്ധി തുടങ്ങിയ ഈ വിവിധ ഭാവങ്ങൾ അവയുടെ കർമ്മങ്ങൾക്ക് അനുരൂപമായി ഈശ്വരനായ എന്നിൽനിന്നാണ് സംഭവിക്കുന്നത്. പൗരാണികരായ ഭൃഗു തുടങ്ങിയ ഏഴു മഹർഷിമാരും 'സാവർണ്ണന്മാർ' എന്നു പ്രസിദ്ധന്മാരായ നാല് മനുക്കളും വൈഷ്ണവമായ സാമർത്ഥ്യത്തോടുകൂടിയവരും എന്നാൽ മനസ്സുകൊണ്ടു തന്നെ സൃഷ്ടിക്കപ്പെട്ടവരുമാണ്. അവരുടെ സൃഷ്ടിയാണ് സ്ഥാവരജംഗമരൂപമായ ഈ ഭൂതജാലം മുഴുവൻ. എന്റെ ഈ വിഭൂതിയേയും യോഗത്തേയും എല്ലാ വസ്തുക്കളിലും ആത്മരൂപേണയുള്ള നിലപാടിനേയും സർവ്വജ്ഞത്വം മുതലായ സാമർത്ഥ്യത്തേയുംകുറിച്ച് ആര് ശരിയായി അറിയുന്നുവോ അവന് സ്ഥിരവും തത്ത്വജ്ഞാനരൂപവുമായ യോഗം ലഭിക്കുന്നതാണ്. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല.

സകല ജഗത്തിന്റേയും ഉത്പത്തിസ്ഥാനം പരബ്രഹ്മമാണ്. അത് വാസുദേവനായ ഞാനാണ്. എന്നിൽനിന്നുതന്നെയാണ് സ്ഥിതി, നാശം, കർമ്മഫലാനുഭവം എന്നീ വിവിധ വികാരങ്ങൾ ചേർന്ന സർവ്വജഗത്തും രൂപംകൊള്ളുന്നത്. ഈ വസ്തുത ധരിച്ചിട്ടുള്ള മഹാശയന്മാർ പരമാർത്ഥതത്ത്വത്തിലുള്ള അഭിനിവേശത്തോടുകൂടി എന്നെ സേവിക്കുന്നു. അവരുടെ ഹൃദയം എല്ലായ്പോഴും എന്നിൽത്തന്നെയായിരിക്കും. അവരുടെ എല്ലാ ഇന്ദ്രിയവ്യാപാരങ്ങളും എന്നിൽത്തന്നെ കേന്ദ്രീകരിച്ചിരിക്കും. അവർ എന്നെപ്പറ്റി പരസ്പരം ഉദ്ബോധനം നടത്തിക്കൊണ്ടിരിക്കും. ജ്ഞാനബലവീര്യാദികളായ ധർമ്മങ്ങളോടുകൂടിയ എന്നെപ്പറ്റി ആശ്ചര്യത്തോടെ പറയുകയും അതിൽ രസിക്കുകയും ചെയ്യുന്നത് അവരുടെ സ്വഭാവമായിരിക്കും. അതുകൊണ്ട് അവർ പ്രിയസംഗമംകൊണ്ടെന്നപോലെ ആനന്ദിക്കുമെന്നതിലും സംശയമില്ല. എല്ലാ ബാഹ്യബന്ധങ്ങളും വിട്ട് ഏകതാനതയോടുകൂടി സ്നേഹപൂർവ്വം എന്നെ ഭജിക്കുന്ന അവർക്കു ജ്ഞാനയോഗത്തെ ഞാൻ പ്രദാനംചെയ്യുന്നതാണ്. ആ ഉപായംകൊണ്ട് പരമേശ്വരനും ആത്മഭൂതനുമായ എന്നെ അവർ പ്രാപിക്കും. അവരിൽ എനിക്ക് അനുകമ്പയുണ്ട്. ഏതുവിധത്തിൽ അവർക്ക് നന്മ ഉണ്ടാക്കണം എന്നു ഞാൻ ആലോചിക്കാറുണ്ട്. ഈ ദയാബുദ്ധിയുടെ ഫലമായി അവരുടെ അന്തഃകരണത്തിൽ ഞാൻ സ്ഥിതിചെയ്തുകൊണ്ട് അവിവേകജന്യവും മിഥ്യാപ്രത്യയരൂപവുമായ മോഹാന്ധകാരത്തെ വിവേകപ്രത്യയരൂപമായ ജ്ഞാനദീപം കൊണ്ടു നശിപ്പിക്കുന്നു. ആ ദീപത്തിലെ എണ്ണ ഭക്തികൊണ്ടു സിദ്ധിച്ച ചിത്തപ്രസാദമാണ്; എന്നെ എല്ലായ്പോഴും അനുദ്ധ്യാനം ചെയ്യുന്നതിലുള്ള അഭിനിവേശമാണ്; ആ ദീപം കത്തുവാൻ സഹായകമായി വീശുന്ന കാറ്റ്. ബ്രഹ്മചര്യാദികൾകൊണ്ട് ലഭിച്ച സംസ്കാരത്തോടുകൂടിയ പ്രജ്ഞയാണ് അതിലെ തിരി. ആ ദീപത്തിന് ആധാരം വിരക്തിപൂണ്ട അന്തഃകരണമാണ്. വിഷയങ്ങളിൽനിന്നും പിൻതിരിഞ്ഞതും രാഗദ്വേഷങ്ങളാൽ കലുഷിതമല്ലാത്തതുമായ ചിത്തമാകുന്ന കാറ്റടിക്കാത്ത മുറിയിലാണ് ആ ദീപം സൂക്ഷിച്ചിരിക്കുന്നത്. ഒരിക്കലും മുടക്കമില്ലാതെ എന്നും നടക്കുന്ന ഏകാഗ്രമായ ധ്യാനത്തിൽനിന്നും ഉദിക്കുന്ന തത്ത്വജ്ഞാനംകൊണ്ടാണ് ആ ജ്ഞാനദീപം ജ്വലിക്കുന്നത്.

ഇങ്ങനെ വർണ്ണിക്കപ്പെട്ട ഭഗവാന്റെ വിഭൂതിയേയും യോഗത്തേയുംപറ്റി കേട്ടിട്ട് അർജ്ജുനന്ന് ജിജ്ഞാസ വർദ്ധിച്ചു. അർജ്ജുനൻ ഇപ്രകാരം ചോദിച്ചു:

"ഭഗവാനേ, അങ്ങ് പരമാത്മാവും, സർവ്വോത്കൃഷ്ടവും പാവനവും പരമവുമായ തേജസ്സുമാണെന്ന് എനിക്ക് അറിയാം. അങ്ങയെ നിത്യനും സർവ്വദേവന്മാർക്കും ആദിഭൂതനും ദിവ്യനും അജനും വിഭുവുമായ പുരുഷനാണെന്ന് വസിഷ്ഠാദികളായ ഋഷിമാർ പറയുന്നു. ദേവർഷിയായ നാരദനും, അസിതനും, ദേവലനും, വ്യാസനും അപ്രകാരം തന്നെ പറഞ്ഞിട്ടുണ്ട്. അങ്ങ് സ്വയമായിട്ടും അപ്രകാരം എന്നോടു പറയുന്നു. അതുകൊണ്ട് ഇതെല്ലാം സത്യമാണെന്നു ഞാൻ വിശ്വസിക്കുന്നു. അങ്ങയുടെ ഉത്ഭവത്തെക്കുറിച്ച് സുരാസുരന്മാർക്കുപോലും അറിഞ്ഞുകൂടാ. എല്ലാ ഭൂതങ്ങളേയും സൃഷ്ടിച്ചുസംരക്ഷിക്കുന്ന അല്ലയോ ദേവനായ ജഗത്പതേ! ജ്ഞാനം, ഐശ്വര്യം, ബലം മുതലായ ശക്തികളെ നിരതിശയമായ നിലയിൽ ഉൾക്കൊള്ളുന്ന ഈശ്വരനും പുരുഷോത്തമനുമായ അങ്ങയെ അങ്ങുമാത്രമേ അറിയുന്നുള്ളു. അങ്ങനെയിരിക്കെ ഏതുകൊണ്ട് അങ്ങ് ഈ ലോകങ്ങളിൽ വ്യാപിച്ചു നിലകൊള്ളുന്നുവോ ആ ദിവ്യങ്ങളായ സ്വന്തം വിഭൂതികളെക്കുറിച്ച് സമഗ്രമായി പ്രതിപാദിക്കുവാൻ അങ്ങുമാത്രമേ

അർഹനായിട്ടുള്ളു. അല്ലയോ ഭഗവാനേ! ഞാൻ ഏതേത് ഭാവങ്ങളിലാണ് അങ്ങയെ ധ്യാനിക്കേണ്ടത്? അങ്ങയെ എല്ലായ്പോഴും ധ്യാനിക്കുന്ന ഞാൻ ഏതുപ്രകാരത്തിലാണ് അങ്ങയെ അറിയേണ്ടത്? അങ്ങയുടെ യോഗത്തേയും വിഭൂതിയേയുംപറ്റി ഇനിയും വിസ്തരിച്ചുപറയണമെന്നാണ് എന്റെ അപേക്ഷ. അങ്ങയുടെ വാക്യാമൃതം എത്രയെത്ര കേട്ടാലും എനിക്കു മതിയാകുന്നില്ല.

അർജ്ജുനന്റെ അപേക്ഷ അനുസരിച്ച് ഭഗവാൻ ഇങ്ങനെ തുടർന്നു:

എടോ അർജ്ജുനാ, എന്റെ ദിവ്യങ്ങളായ വിഭൂതികളിൽ പ്രധാനമായതുമാത്രം നിനക്കു പറഞ്ഞുതരാം. എന്തുകൊണ്ടെന്നാൽ എന്റെ വിഭൂതികൾക്ക് യാതൊരവസാനവുമില്ല. നൂറു വർഷം ഇരുന്നുപറഞ്ഞാലും അവ മുഴുവൻ പറഞ്ഞുതീർക്കുവാൻ സാധിക്കയില്ല. സർവ്വ ജീവജാലങ്ങളുടേയും ഹൃദയാന്തർഭാഗത്തു സ്ഥിതിചെയ്യുന്ന ജീവാത്മാവായി എന്നെ നീ ധ്യാനിക്കണം. അതിനു കഴിവില്ലാത്തവർക്ക് മറ്റു ഭാവങ്ങളിലും എന്നെ ധ്യാനിക്കാം. സകല ഭൂതങ്ങളുടേയും ഉൽപത്തിയും സ്ഥിതിയും പ്രളയവും ഞാൻതന്നെയാണ്. അതുകൊണ്ട് സകല ജഗന്മയനായ എന്നെ സഗുണനായും ധ്യാനിക്കാവുന്നതാണ്. ദ്വാദശാദിത്യന്മാരിൽ വിഷ്ണു എന്ന ആദിത്യനായും സ്വയം പ്രകാശകങ്ങളായ ജ്യോതിസ്സുകളിൽ സഹസ്രരശ്മിയായ സൂര്യനായും മരുത്തുകളായ ദേവതാവിശേഷങ്ങളിൽ മരീചിയായും നക്ഷത്രങ്ങളിൽ ചന്ദ്രനായും എന്നെ ധ്യാനിക്കാവുന്നതാണ്. വേദങ്ങളുടെ കൂട്ടത്തിൽ സാമവേദമാണു ഞാൻ. രുദ്രാദിത്യാദികളായ ദേവന്മാരിൽവെച്ച് ഇന്ദ്രനാണ് ഞാൻ. ഇന്ദ്രിയങ്ങളിൽവെച്ച് മനസ്സും ഭൂതങ്ങളുടെ ചൈതന്യശക്തിയും ഞാൻതന്നെയാണ്. പതിനൊന്നു രുദ്രന്മാരിൽ ഞാൻ ശങ്കരനാണ്. യക്ഷന്മാരുടേയും രക്ഷസ്സുകളുടേയും കൂട്ടത്തിൽ ഞാൻ കുബേരനാണ്. അഷ്ടവസുക്കളുടെ കൂട്ടത്തിൽ അഗ്നിയും പർവ്വതങ്ങളുടെ മദ്ധ്യത്തിൽ മേരുവും ഞാനാണ്. രാജപുരോഹിതന്മാരിൽ പ്രമുഖനായ ബൃഹസ്പതി ഞാനാണ്. ഇന്ദ്രന്റെ പുരോഹിതനെന്ന നിലയിലാണ് ബൃഹസ്പതിക്ക് ഈ പ്രാധാന്യംലഭിച്ചത്. സേനാനായകന്മാരിൽ സ്കന്ദൻ ഞാനാണ്. പ്രകൃതിസിദ്ധങ്ങളായ ജലാശയങ്ങളിൽ സമുദ്രവും ഞാൻതന്നെ. മഹർഷിമാരിൽ ഭൃഗുവും വാക്കുകളിൽ ഏകാക്ഷരമായ 'ഓം' കാരവും യജ്ഞങ്ങളിൽ ജപയജ്ഞവും സ്ഥാവരവസ്തുക്കളിൽ ഹിമാലയപർവ്വതവും ഞാനാകുന്നു. വൃക്ഷങ്ങളുടെ കൂട്ടത്തിൽ അശ്വത്ഥം ഞാനാണ്. ദേവന്മാരിൽ മന്ത്രദ്രഷ്ടാക്കളുണ്ട്. അവരെ ദേവർഷിമാർ എന്നു പറയുന്നു. ദേവർഷിമാരിൽ ഞാനാണ് നാരദൻ. ഗന്ധർവ്വന്മാരിൽ ചിത്രരഥൻ എന്നു പറയുന്ന ഗന്ധർവ്വൻ ഞാനാണ്. ജന്മനാതന്നെ ധർമ്മജ്ഞാനവൈരാഗ്യാതിശയത്തോടുകൂടി ജനിച്ച സിദ്ധന്മാർ ഉണ്ട്. അവരിൽ കപിലമുനിയാണ് ഞാൻ. കുതിരകളുടെ കൂട്ടത്തിൽ ക്ഷീരാബ്ധി മഥിച്ച കാലത്തു ജനിച്ച അശ്വരാജനായ ഉച്ചൈശ്രവസ്സും, ഗജേന്ദ്രന്മാരുടെ കൂട്ടത്തിൽ ഇരാവതീപുത്രനായ ഐരാവതവും മനുഷ്യരുടെ ഇടയിൽ രാജാവും ഞാൻതന്നെ. ആയുധങ്ങളിൽ ദധീചിയുടെ അസ്ഥികൊണ്ട് ഉണ്ടാക്കപ്പെട്ട വജ്രമാണ് ഞാൻ. പശുക്കളിൽ കാമധേനുവും ഞാൻതന്നെ. പ്രജോത്പത്തിക്ക് കാരണഭൂതനായ കാമനും ഞാനാണ്. സർപ്പങ്ങളിൽ സർപ്പരാജനായ വാസുകിയും, നാഗങ്ങളിൽ നാഗരാജനായ അനന്തനും, ജലദേവതകളുടെ നാഥനായ വരുണനും, പിതൃക്കളുടെ രാജാവായ ആര്യമാവും ഞാൻതന്നെയാണ്. ദണ്ഡധരന്മാരിൽ യമനും ദൈത്യന്മാരിൽ പ്രഹ്ലാദനും ഞാനാകുന്നു. ഗണകന്മാരെ സംബന്ധിച്ചിടത്തോളംകാലം ഞാൻതന്നെ. മൃഗങ്ങളുടെ കൂട്ടത്തിൽ സിംഹവും പക്ഷികളിൽ ഗരുഡനും ഞാനാണ്. പരിശുദ്ധികരങ്ങളായ വസ്തുക്കളിൽ വായുവാണ് ഞാൻ. ശസ്ത്രഭൃത്തുക്കളിൽ ദശരഥപുത്രനായ രാമനും മത്സ്യാദികളിൽ മകരമത്സ്യവും നദികളിൽ ഗംഗയും ഞാനത്രേ. ആകാശാദിസൃഷ്ടികളുടെ ആദിയും മദ്ധ്യവും അന്തവും ഞാൻതന്നെ. വിദ്യകളിൽ മോക്ഷസാധിക എന്ന നിലയിൽ സർവ്വപ്രധാനമായി നിലനില്ക്കുന്ന അദ്ധ്യാത്മവിദ്യയാണ് ഞാൻ. പ്രവക്താക്കൾ കൈക്കൊള്ളാറുള്ള വാദജല്പവിതണ്ഡങ്ങളിൽ അർത്ഥനിർണ്ണയത്തെ സഹായിക്കുന്നത് എന്ന നിലയിൽ ശ്രേഷ്ഠമായി പരിഗണിക്കപ്പെടുന്ന 'വാദ' വും ഞാൻതന്നെ. അക്ഷരങ്ങളിൽ അകാരമാണ് ഞാൻ. സമാസങ്ങളുടെ കൂട്ടത്തിൽ ഞാൻ ദ്വന്ദ്വസമാസമാണ്. കാലന്റെ കാലനും ഞാനത്രേ. സകല ജഗത്തിനും കർമ്മഫലങ്ങളെ യഥാർഹം പ്രദാനം ചെയ്യുന്ന വിശ്വതോമുഖനായ ധാതാവും ഞാൻതന്നെ. ധനാദികളെ ഹരിക്കുന്നവനെന്നും, പ്രാണനെ ഹരിക്കുന്നവനെന്നും ഇങ്ങനെ മൃത്യു രണ്ടുവിധത്തിലുണ്ട്. അവരിൽ പ്രാണഹരനായ മൃത്യുവിനെ സർവ്വഹരൻ എന്നു പറയുന്നു. ആ സർവ്വഹരനായ മൃത്യുവും ഞാനാണ്. പ്രളയകാലത്ത് സർവ്വവും ഹരിക്കുന്ന പരമേശ്വരനായ സർവ്വഹരനും ഞാൻതന്നെ. ഉത്കർഷപ്രാപ്തിയും തത്ഹേതുവും ഞാനാകുന്നു. സ്ത്രീദേവതകളിൽവെച്ച് ഉത്തമകളായ കീർത്തി, ശ്രീ, വാക്സ്മൃതി, മേധ, ധൃതി, ക്ഷമ എന്നിവരും ഞാനാകുന്നു. ഇവരുടെ അയഥാർത്ഥമായ മേളനംകൊണ്ടുപോലും ലോകർ തങ്ങളെ കൃതാർത്ഥരായി കരുതാറുണ്ട്. സാമവേദത്തിലുള്ള ഗാനങ്ങളിൽ മോക്ഷപ്രതിപാദകമായ 'ബൃഹത്സാമ' മാണ് പ്രധാനം. അത് ഞാനാണ്. ഗായത്രി തുടങ്ങിയ ഛന്ദസ്സുകളോടുകൂടിയ ഋക്കുകളിൽ ഗായത്രി എന്ന ഋക്ക് ഞാനാകുന്നു. മാസങ്ങളിൽ മാർഗ്ഗശീർഷവും, ഋതുക്കളിൽ വസന്തവും ഞാനാകുന്നു. ചൂതുകളിക്കാരാകുന്ന വഞ്ചകന്മാരുടെ ചൂതുകളിയാകുന്ന വഞ്ചനയും തേജസ്വികളുടെ തേജസ്സും, ജേതാക്കളുടെ ജയവും, വ്യവസായികളുടെ വ്യവസായവും, സാത്വികന്മാരുടെ സത്വവും ഞാനാണ്. യാദവന്മാരിൽ വാസുദേവനും, പാണ്ഡവന്മാരിൽ ധനഞ്ജയനും, മനനശീലന്മാരും, സർവ്വപദാർത്ഥജ്ഞാനികളുമായ മുനിമാരിൽ വ്യാസനും, ക്രാന്തദർശികളായ കവികളിൽ ശുക്രാചാര്യനായ കവിയും ഞാൻതന്നെയാണ്. ദണ്ഡകർത്താക്കളുടെ ദണ്ഡവും, ജിഗീഷുക്കളുടെ നീതിയും, ജ്ഞാനികളുടെ ജ്ഞാനവും ഞാനാകുന്നു. ഗോപനീയവസ്തുക്കളിൽവെച്ച് ഗോപനഹേതുവായ മൗനവും ഞാൻതന്നെ. എല്ലാ ഭൂതങ്ങളുടേയും ഉത്പത്തിക്ക് കാരണമായ ബീജം ഞാനാണ്. ചരമോ അചരമോ ആയ യാതൊരു ഭൂതവും എന്നോടു കൂടാതെയില്ല. എന്നാൽ പരിത്യജിക്കപ്പെട്ട വസ്തു നിരാത്മകവും ശൂന്യവുമായി ഭവിക്കും. അതുകൊണ്ട് സർവ്വവും ഞാൻതന്നെ എന്നതാണ് പരമാർത്ഥം.

എടോ അർജ്ജുനാ, എന്റെ ദിവ്യങ്ങളായ വിഭൂതികൾക്ക് യാതൊരു അന്തവുമില്ല. സർവ്വാത്മകനായ ഈശ്വരന്റെ വിഭൂതികളെപ്പറ്റി പറയുവാനും അറിയുവാനും ആർക്കും സാദ്ധ്യമല്ലല്ലോ. ഞാൻ ഇപ്പോൾ പറഞ്ഞത് വിഭൂതികളുടെ ഒരു ഏകദേശ വർണ്ണനം മാത്രമാണ്. ഐശ്വര്യങ്ങളോടുകൂടിയോ കാന്തിവിശേഷത്തോടുകൂടിയോ, ഉത്സാഹം മുതലായ ഗുണാതിശയങ്ങളോടുകൂടിയോ ഏതേതു വസ്തു ഉണ്ടോ, അതെല്ലാം ഈശ്വരനായ എന്റെ തേജസ്സിന്റെ അംശംകൊണ്ട് ഉണ്ടായതാണെന്നു നീ ധരിക്കണം. അല്ലെങ്കിൽ ഇങ്ങനെ വളരെ കാര്യങ്ങൾ അറിഞ്ഞതുകൊണ്ട് നിനക്ക് എന്തു പ്രയോജനമാണ് ഉണ്ടാകുവാൻ പോകുന്നത്? ഈവിധത്തിൽ എത്രയെത്ര പറഞ്ഞാലും പിന്നെയും പറയേണ്ട കാര്യം അവശേഷിക്കും, പറയേണ്ടതു മുഴുവനായും ഞാൻ ഇതാ ഒറ്റ വാക്യത്തിൽ പറയാം. ഈ ജഗത്ത് മുഴുവനും ഞാൻ എന്റെ ഒരു അംശംകൊണ്ട്, ഒരു പാദം കൊണ്ട്, വ്യാപിച്ച് സ്ഥിതിചെയ്യുകയാണ്. അതായത് സമസ്തഭൂതങ്ങളുംകൂടി എന്റെ ഒരു പാദം മാത്രമാകുന്നു.

### അദ്ധ്യായം 10

**വിഭൂതിയോഗം –** ശ്രീഭഗവാൻ പറഞ്ഞു:

1. ഭൂയ ഏവ മഹാബാഹോ!
ശൃണു മേ പരമം വചഃ
യത്തേ/ഹം പ്രീയമാണായ
വക്ഷ്യാമി ഹിതകാമ്യയാ.

ഹേ മഹാബാഹോ! എന്റെ പരമമായ വചനം ഇനിയും കേൾക്കുക. അതു പ്രിയനായ നിന്റെ ഹിതത്തിനുവേണ്ടി ഞാൻ പറയുന്നതാണ്.

ഒമ്പതാം അദ്ധ്യായത്തിന്റെ അവസാനത്തിൽ ചിത്തശുദ്ധിക്കുവേണ്ടി സഗുണനായ എന്നെ ഉപാസിക്കണേയെന്നരുളിച്ചെയ്ത ഭഗവാൻ മന്ദബുദ്ധിയായ മുമുക്ഷുവിന്ന് ഉപാസനയിൽ ശ്രദ്ധയും വിഷയങ്ങളിൽ വൈരാഗ്യവും ജനിപ്പിക്കുന്നതിന്ന് ഉപാസ്യനായ ഈശ്വരന്റെ സർവ്വജ്ഞത്വം സർവ്വശക്തിമത്വം ഭക്തവാത്സല്യം മുതലായ കല്യാണഗുണങ്ങളെ വിശദമാക്കി ഉപാസനാസക്തി ജനിപ്പിക്കുവാൻ ഭഗവദ്വിഭൂതിവൈഭവത്തെ പ്രകാശിപ്പിക്കുന്ന 10-ാം അദ്ധ്യായം തുടങ്ങുന്നു. എടോ മഹാബാഹോ! അറിയേണ്ടുന്ന സ്വാത്മതത്വം പരമസൂക്ഷ്മവും വേഗത്തിൽ അറിവാൻ കഴിയാത്തതുമായതുകൊണ്ട് അതിനെ ഉൽബോധിപ്പിക്കുവാൻ നിന്റെ ഹിതത്തിൽ ആഗ്രഹത്തോടുകൂടെ ഞാൻ പറയുവാൻ ഭാവിക്കുന്നു; നീ മനസ്സിരുത്തിക്കേൾക്കുക. ഞാൻ പറയുന്നതിനെ കേൾക്കുവാനും ചിന്തിക്കുവാനും സന്തോഷം നിനക്കുള്ളതുകൊണ്ടാണ് പറയുവാൻ ഭാവിക്കുന്നത്. ശ്രദ്ധയില്ലാത്തവനോട് പറയരുതല്ലോ.

2. ന മേ വിദുഃ സുരഗണാഃ
പ്രഭവം ന മഹർഷയഃ
അഹമാദിർഹി ദേവാനാം
മഹർഷീണാം ച സർവ്വശഃ

എന്റെ പ്രഭാവത്തെ (ഉൽപത്തിയെ) ദേവസമൂഹമാകട്ടെ, മഹർഷികളാകട്ടെ അറിയുന്നില്ല. എന്തെന്നാൽ ഞാനത്രേ, സർവ്വപ്രകാരത്തിലും ദേവന്മാരുടേയും മഹർഷികളുടേയും ആദികാരണം.

വ്യാസൻ മുതലായ പൂർവ്വാചാര്യന്മാരുടെ പരമോപദേശവാക്യങ്ങളുണ്ടായിരിക്കേ ഭഗവാൻതന്നെ അർജ്ജുനന്നുപദേശിപ്പാനുള്ള കാരണമെന്തെന്ന് കാണിക്കുന്നു. എടോ അർജ്ജുനാ! ഇന്ദ്രാദികളായ ദേവന്മാരും, ഭൃഗു, വ്യാസൻ മുതലായ മഹർഷിമാരും സൃഷ്ട്യുപകരണങ്ങളായ മഹദാദിതത്ത്വങ്ങളെ ഉത്ഭവിപ്പിച്ച് ലോകത്തെ സൃഷ്ടിച്ചുരക്ഷിച്ചു സംഹരിക്കുന്ന സർവ്വേശ്വരനായ എന്റെ മഹാപ്രഭാവത്തെ പൂർണ്ണമായി അറിയുകയില്ല. എന്തുകൊണ്ടെന്നാൽ അവരുടെയെല്ലാം ഉല്പത്തിക്കും ജ്ഞാനത്തിന്നും തപഃസിദ്ധിക്കും ആദികാരണം ഈ ഞാനാണല്ലോ. പിന്നീടുണ്ടായവരായ പുത്രാദികൾ പൂർവ്വന്മാരായ പിതൃപിതാമഹന്മാരുടെ വൈഭവം പൂർണ്ണമായി അറിയാത്തതുപോലെ എന്റെ മഹിമയേയും ദേവാദികളാരും അറിയുകയില്ല. അതുകൊണ്ട് വിനീതശിഷ്യനായ് നിന്നോട് എന്റെ പ്രഭാവത്തെ ഞാൻതന്നെ ഉപദേശിക്കാം.

3. യോ മാമജമനാദിം ച
വേത്തി ലോകമഹേശ്വരം
അസംമൂഢഃ സ മർത്ത്യേഷു
സർവ്വപാപൈഃ പ്രമുച്യതേ.

ആർ എന്നെ ജനനരഹിതനും, അനാദിയും, ലോകമഹേശ്വരനുമായി അറിയുന്നു, അവൻ മനുഷ്യരിൽവെച്ച് മോഹമറ്റവനായി എല്ലാ പാപങ്ങളിൽനിന്നും മുക്തനായിത്തീരുന്നു.

ഭഗവാന്റെ ഉപദേശം ശ്രദ്ധിച്ചുകേട്ടറിയുന്നതുകൊണ്ടുള്ള ഫലം എന്താണെന്നു വിവരിക്കുന്നു. മരണധർമ്മികളായ ബഹുകോടി മനുഷ്യരിൽ പുണ്യകർമ്മങ്ങളുടെ പരിപാകത്താൽ ഏതൊരുവന്നു ശാസ്ത്രജ്ഞാനവും അതുവഴി നന്മതിന്മകളും നശ്വരാനശ്വരങ്ങളും വേർതിരിച്ചറിയുവാനുള്ള വിവേകവും തന്മൂലം വിഷയവിരക്തിയും മോക്ഷേച്ഛയും സിദ്ധിച്ചിരിക്കുന്നുവോ, ഏതൊരുവൻ നിമിത്തോപാദാനകാരണങ്ങളില്ലാത്തതുകൊണ്ട് അനാദിയും, ജന്മാദിവികാരങ്ങളില്ലാത്തവനും, സർവ്വലോകസൽഭാവത്തിന്നും ചേഷ്ടകൾക്കും പരമകാരണഭൂതനുമായ ഈയുള്ളവനെ അറിയുന്നുവോ, അവർ അറിഞ്ഞോ അറിയാതെയോ ഈ ജന്മത്തിലോ അതീതാനേകജന്മങ്ങളിലോ ചെയ്തിട്ടുള്ള എല്ലാ പുണ്യപാപങ്ങളിൽനിന്നും നിർമ്മുക്തരാകുന്നതാണ്, പുനർജന്മത്തിന്നു കാരണമായ പുണ്യപാപങ്ങളില്ലാത്തതുകൊണ്ട് ദേഹനാശാനന്തരം അവർ മുക്തരായിത്തീരുന്നതാണ്.

4. ബുദ്ധിർജ്ഞാനമസമ്മോഹഃ
ക്ഷമാ സത്യം ദമഃ ശമഃ
സുഖം ദുഃഖം ഭവോ/ഭാവോ
ഭയം ചാഭയമേവ ച.

5. അഹിംസാ സമതാ തുഷ്ടി-
സ്തപോ ദാനം യശോ/യശഃ
ഭവന്തി ഭാവാ ഭൂതാനാം
മത്ത ഏവ പൃഥഗ്വിധാഃ

ബുദ്ധി, ജ്ഞാനം, മോഹമില്ലായ്മ, ക്ഷമ, സത്യം, ദമം, ശമം, സുഖം, ദുഃഖം, ഭവം (ഉത്ഭവം), അഭാവം (നാശം), ഭയം, അഭയം, അഹിംസ, സമത്വം, സന്തുഷ്ടി, തപസ്സ്, ദാനം, യശസ്സ്, അയശസ്സ് ഇങ്ങനെ ഭൂതങ്ങളുടെ പൃഥഗ്വിധ (നാനാവിധ)ങ്ങളായ ഭാവങ്ങൾ എന്നിൽനിന്നുംതന്നെ ഉണ്ടാകുന്നവയാകുന്നു.

പാപനിർമ്മുക്തന്മാരായ മുമുക്ഷുക്കൾക്ക് സർവ്വേശ്വരനായ എന്നെ ഭജിക്കുന്നതുകൊണ്ട് എന്നിൽനിന്നുതന്നെ ജ്ഞാനസാധനങ്ങളും ലഭിക്കും എന്നു വിവരിക്കുന്നു. ബ്രഹ്മവും പ്രത്യഗാത്മാവും ഒന്നുതന്നെയാണെന്നുള്ള അറിവും, ആ ബ്രഹ്മംതന്നെ ഞാൻ എന്ന ദൃഢനിശ്ചയവും, പിന്നെ വിപരീതഭാവനയുണ്ടാകാതിരിക്കുകയെന്ന അസംമോഹവും. ആദ്ധ്യാത്മികാദികളായ ഉപദ്രവങ്ങളെ സഹിക്കുവാനുള്ള ശക്തിയാകുന്ന ക്ഷമയും, സത്യവചനവും, ബ്രഹ്മചര്യാദികളും, നേത്രാദികളായ ബാഹ്യേന്ദ്രിയങ്ങളെ വിഷയങ്ങളിൽ പ്രവർത്തിക്കാതെ അടക്കാനുള്ള ശക്തിയാകുന്ന ദമവും, വിഷയങ്ങളിൽ പ്രവേശിപ്പിക്കാതെ മനസ്സിനെ നിഗ്രഹിപ്പാനുള്ള ശക്തിയാകുന്ന ശമവും, ബ്രഹ്മനിഷ്ഠകൊണ്ടു സിദ്ധിക്കാവുന്ന അഹിംസയും, സർവ്വത്ര സമദർശനവും, സ്വാത്മാനന്ദാനുഭവരൂപമായ സന്തുഷ്ടിയും, ചിത്തൈകാഗ്ര്യമാകുന്ന തപസ്സും, യാതൊരു പ്രാണികളേയും മനോവാക്കായങ്ങളാകുന്ന ത്രിവിധകരണങ്ങളെക്കൊണ്ടും ദുഃഖിപ്പിക്കാതിരിക്കുന്നതായ ദണ്ഡന്യാസം എന്നു പറയപ്പെടുന്ന ദാനവും, ബ്രഹ്മനിഷ്ഠനിമിത്തമുള്ള കീർത്തിയും ലഭിക്കുന്നു. അതിന്റെ അഭാവത്തിൽ അകീർത്തിയും, ലൗകികസുഖവും ആദ്ധ്യാത്മികാദിദുഃഖവും ഉത്പത്തിയും നാശവും ഭൂതങ്ങളിൽനിന്നുള്ള ഭയവും തദ്ഭാവവും ഇങ്ങനെ ഭിന്നങ്ങളായ സകല വികാരങ്ങളും പ്രാണികൾക്ക് എന്നിൽനിന്നുണ്ടാകുന്നു. എന്നെ അറിഞ്ഞുപാസിക്കുന്നവർക്ക് ബുദ്ധിജ്ഞാനാദിശോഭനഗുണങ്ങളും, അങ്ങനെ ചെയ്യാത്തവർക്ക് ഭയം, ദുഃഖം, അകീർത്തി മുതലായ അമംഗളങ്ങളും ഉണ്ടാകുന്നു. അതുകൊണ്ട് കല്യാണഗുണത്തെ കാംക്ഷിക്കുന്നവർ എന്നെ ഉപാസിക്കേണ്ടതാവശ്യമാണ് എന്നു സൂചിപ്പിക്കുന്നു.

6. മഹർഷയഃ സപ്ത പൂർവ്വേ
ചത്വാരോ മനവസ്തഥാ
മദ്ഭാവാ മാനസാ ജാതാ
യേഷാം ലോക ഇമാഃ പ്രജാഃ.

ഏഴ് മഹർഷികളും, പൂർവ്വന്മാരായ നാലു മനുക്കളും മദ്ഭാവത്തോടുകൂടി (ഈശ്വരശക്തിസമ്പന്നരായി) മനസ്സിൽനിന്നും ഉണ്ടായവരാണ്. അവരിൽനിന്നും ഉണ്ടായവരത്രേ ലോകത്തിലുള്ള ഈ പ്രജകളെല്ലാം.

'എല്ലാ കല്യാണഗുണങ്ങളും എന്നിൽനിന്നുണ്ടാവുന്നവയാകയാൽ മോക്ഷേച്ഛയുള്ളവർ എന്നെത്തന്നെയുപാസിക്കേണ'മെന്നുപദേശിച്ചതിന്നുശേഷം മന്ദബുദ്ധികളായ മുമുക്ഷു

ക്കൾക്ക് ഉപാസിക്കുവാൻ യോഗ്യമായ തന്റെ സാമാന്യവിഭൂതി വിശേഷത്തെ വിവരിക്കുന്നു. പ്രാചീനന്മാരായ ഭൃഗുമുതൽ വസിഷ്ഠൻവരെയുള്ള ഏഴ് മഹർഷിമാരും അതിന്നുമുമ്പേയുണ്ടായ സനകാദികളായ നാലു മഹർഷിമാരും സ്വായംഭുവാദികളായ പതിനാലു മനുക്കളും ജഗൽസ്രഷ്ടാവും ബ്രഹ്മവുമായ എന്റെ സങ്കല്പത്തിൽനിന്നുണ്ടായവരാകുന്നു. അവരിൽനിന്നാണ് ചരാചരാത്മകമായ ഈ ലോകത്തിൽ കാണപ്പെടുന്ന എല്ലാ പ്രജകളും ഉണ്ടായിരിക്കുന്നത്. യോനിസമ്പർക്കമില്ലാത്തവരാകയാൽ ഇവർ എന്നെപ്പോലെ പ്രഭാവമുള്ളവരാകുന്നു. ഈ സകല ലോകവും എന്റെ വിഭൂതിയാണെന്നു വിവരിക്കുന്നു. ഭൃഗു, മരീചി, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നിവരാണു സപ്തർഷികൾ.

7. ഏതാം വിഭൂതിം യോഗം ച
മമ യോ വേത്തി തത്ത്വതഃ
സോഽവികമ്പേന യോഗേന
യുജ്യതേ നാത്ര സംശയഃ.

എന്റെ ഈ വിഭൂതിയേയും യോഗത്തേയും (യോഗശക്തിയേയും) താത്ത്വികമായി ആരറിയുന്നുവോ, അവൻ അചഞ്ചലമായ യോഗത്താൽ യുക്തനായിത്തീരുന്നു. അക്കാര്യത്തിൽ സംശയമില്ല.

ഭഗവാൻ തന്റെ യോഗശക്തിയേയും വിഭൂതിയേയും പറഞ്ഞതിന്നുശേഷം അവ രണ്ടും നന്നായറിഞ്ഞാലുണ്ടാകുന്ന ഫലത്തെ പറയുന്നു. വാസ്തവത്തിൽ ഞാൻ നിർഗുണനാണ്. ജീവാനുഗ്രഹത്തിന്നു ലോകത്തെ സൃഷ്ടിക്കുവാൻ മായയെ സ്വീകരിച്ച് വിവിധാകൃതിയെ പ്രകാശിപ്പിക്കുന്നു. അതുകൊണ്ട് ഈ ലോകം എന്റെ വിഭൂതിയാകുന്നു. അങ്ങനെ ബഹുരൂപനായി കാണപ്പെടുന്നത് എന്റെ യോഗശക്തി നിമിത്തവുമാകുന്നു. ഈ സത്യത്തെ ഏതൊരു സൂക്ഷ്മനിരീക്ഷകൻ അറിയുന്നുവോ അവന്റെ ബുദ്ധിവൃത്തി എന്നെ മാത്രമല്ലാതെ ലോകത്തെ വിഷയീകരിക്കയില്ല. 'സർവ്വം വാസുദേവമയം' എന്ന ഉറപ്പോടുകൂടിയ യോഗം അവന്ന് സിദ്ധിക്കും. ഇതിൽ സംശയത്തിന്നവകാശമില്ല.

8. അഹം സർവ്വസ്യ പ്രഭവോ
മത്തഃ സർവ്വം പ്രവർത്തതേ
ഇതി മത്വാ ഭജന്തേ മാം
ബുധാ ഭാവസമന്വിതാഃ.

ഞാൻ സർവ്വത്തിന്റേയും പ്രഭവം (ഉൽപത്തിഹേതുവും) ആണെന്നും എന്നിൽനിന്ന് സർവ്വവും പ്രവർത്തിക്കുന്നു എന്നും മനസ്സിലാക്കി വിദ്വാന്മാർ ഭാവസമന്വിതരായി, (ഭക്തിഭാവസംയുക്തരായി) എന്നെ ഭജിക്കുന്നു. (ഈ ഭാവവും ഭജനപ്രകാരവും അടുത്തശ്ലോകം കൊണ്ട് വിശദമാക്കുന്നു.)

ആ വിചാരശീലനായ യോഗി ഈശ്വരനായ എന്റെ തത്വത്തെ എങ്ങനെയറിയുന്നു! ഏതുവിധം ഉപാസിക്കുന്നു? എന്നു കാണിക്കുന്നു. നിർവിശേഷബ്രഹ്മസ്വരൂപനായ ഞാൻ മായയെ അംഗീകരിച്ചതുകൊണ്ട് സർവ്വപ്രപഞ്ചവും എന്നിൽനിന്നുണ്ടാകുന്നു. കാര്യം സകലവും കാരണത്തിൽനിന്ന് ഭിന്നമല്ല എന്നാണ് ന്യായം. മൺപാത്രങ്ങളെല്ലാം മണ്ണും പൊൻപാത്രങ്ങളെല്ലാം പൊന്നും ആണല്ലോ. അതുപോലെ ഈശ്വരനിൽനിന്നുണ്ടായ ലോകം ഈശ്വരൻതന്നെ. മോക്ഷവും ജ്ഞാനാദികളായ മോക്ഷസാധനങ്ങളും ബന്ധവും ബന്ധഹേതുക്കളായ കാമാദിവൃത്തികളുമായ സർവ്വവും ഈശ്വരനായ എന്നിൽനിന്നുണ്ടാകുന്നു എന്നു ചിന്താശീലന്മാരും വിദ്വാന്മാരുമായ മുമുക്ഷുക്കൾ ശാസ്ത്രാഭ്യാസംകൊണ്ടും ആചാര്യോപദേശംകൊണ്ടും നിശ്ചയിച്ച് 'സർവ്വം ബ്രഹ്മമയം' എന്ന ഭാവത്തെ വിട്ടുകളയാതെ, നിത്യവും എന്നെ ധ്യാനിക്കുന്നു.

9. മച്ചിത്താ മദ്ഗതപ്രാണാ
ബോധയന്തഃ പരസ്പരം
കഥയന്തശ്ച മാം നിത്യം
തുഷ്യന്തി ച രമന്തി ച.

മദേകചിത്തന്മാരായി എന്നിൽ മനസ്സുവെച്ച് മദ്ഗതപ്രാണന്മാരായി ജീവിതം എന്നിൽ അർപ്പിച്ച് അവർ എന്നെക്കുറിച്ച് അന്യോന്യം ബോധിപ്പിക്കുകയും കഥിക്കുകയും ചെയ്തുകൊണ്ട് എന്നും സന്തോഷിക്കുന്നു, രമിക്കയുംചെയ്യുന്നു.

സർവ്വേശ്വരനായ എന്നെ അവർ എങ്ങനെ ഉപാസിക്കുന്നുവെന്നു കാണിക്കുന്നു. സർവ്വഭൂതാത്മാവായി സവിശേഷബ്രഹ്മമായി വിളങ്ങുന്ന എന്നിൽത്തന്നെ മനസ്സിനെ സമർപ്പിച്ചും, വാഗാദികളായ സകലേന്ദ്രിയങ്ങളെക്കൊണ്ടും എന്നെക്കുറിച്ച് സംസാരിക്കുക, എന്റെ സ്വരൂപനിർണ്ണയം ചെയ്യുന്ന വാക്യാർത്ഥങ്ങളെ കേൾക്കുക, അങ്ങനെ വ്യാപരിച്ചും അവരവരുടെ ജ്ഞാനാനുസരണം എന്നെ അന്യോന്യം ധരിപ്പിച്ചും, അവരവരുടെ അനുഭവങ്ങളെക്കുറിച്ചു സംഭാഷണം ചെയ്തുകൊണ്ടും മുമുക്ഷുക്കളായ വിദ്വാന്മാർ സന്തോഷിച്ച് ആനന്ദിച്ച് സമയം സഫലമായി കഴിക്കുന്നു.

10. തേഷാം സതതയുക്താനാം
ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം
യേന മാമുപയാന്തി തേ.

സതതയുക്തന്മാരും പ്രീതിപൂർവ്വം ഭജിക്കുന്നവരുമായ അവർക്ക് ഞാൻ ബുദ്ധിയോഗം നല്കുന്നു. ആ വഴിക്ക് അവർ എന്നെ പ്രാപിക്കുന്നു.

ഈ പറഞ്ഞമാതിരി ഭജിക്കുന്നവരെ ഭഗവാൻ എങ്ങനെ അനുഗ്രഹിക്കും എന്നു പറയുന്നു. എപ്പോഴും വേദാന്തശ്രവണമനനാദികളിൽ പരിശ്രമിച്ചും സ്വസ്വരൂപസാക്ഷാത്കാരത്തിന്ന് അത്യന്തം ആഗ്രഹിച്ചും ഭജിക്കുന്ന അവർക്ക് പരമാത്മാവായ ഞാൻ അവരുടെ സ്വരൂപത്തെ അറിയുകയെന്ന യോഗത്തെ (ജ്ഞാനയോഗത്തെ) നല്കും. അവരുടെ നിരന്തരഭജനത്താൽ ജ്ഞാനത്തിന്നു പ്രതിബന്ധമായ പുണ്യപാപങ്ങൾ നശിക്കുകയാൽ ശുദ്ധയായ ബുദ്ധിവൃത്തിയിൽ അനാത്മഭാവം ഇല്ലാതാകയും പരമാത്മസാക്ഷാൽക്കാരം ജനിക്കയും ചെയ്യും. ആ ജ്ഞാനത്താൽ അവർ എന്നെ പ്രാപിക്കും. ദേഹാദികളിൽ ഉണ്ടായിരുന്ന ആത്മാഭാവം നീങ്ങുമ്പോൾ അവർ എന്നോടുകൂടെ ചേരുകയും ചെയ്യും. ആത്മാവും ഇക്കാണപ്പെടുന്ന സകലവും ബ്രഹ്മമെന്ന ഏകവസ്തുതന്നെ; അതിൽനിന്നു ഭിന്നമായിട്ടൊന്നുമില്ലെന്ന ബോധം അവർക്കുണ്ടാകും. അത് എന്റെ അനുഗ്രഹത്തിന്റെ ലക്ഷണമാകുന്നു. സർവ്വദാ ധ്യാനനിഷ്ഠകൊണ്ടല്ലാതെ അന്തഃകരണശുദ്ധിയും ഈശ്വരാനുഗ്രഹവും, അങ്ങനെ സ്വരൂപാനുഭൂതിയും ഉണ്ടാവുകയില്ല. അതുകൊണ്ട് മുമുക്ഷുക്കൾ അതുവഴി എപ്പോഴും വേദാന്തവാക്യശ്രവണം, മനനം, നിദിധ്യാസം, ധാരണം, ധ്യാനം ഇവയിൽ നിരതന്മാരായി ഇരിക്കേണ്ടതാണെന്നു സൂചിപ്പിക്കുന്നു.

11. തേഷാമേവാനുകമ്പാർത്ഥ-
മഹമജ്ഞാനജം തമഃ
നാശയാമ്യാത്മഭാവസ്ഥോ
ജ്ഞാനദീപേന ഭാസ്വതാ.

അവരോട് കേവലം അനുകമ്പനിമിത്തം ഞാൻ (അവരുടെ ഉള്ളിൽ) ആത്മഭാവസ്ഥനായിരുന്നുകൊണ്ട് അജ്ഞാനസംഭൂതമായ തമസ്സിനെ ഭാസ്വത്തായ (പ്രകാശമാനമായ) ജ്ഞാനദീപത്താൽ നശിപ്പിക്കുന്നു.

എല്ലായിടത്തും നിറഞ്ഞിരിക്കുന്ന ഭഗവാന്റെ സാന്നിദ്ധ്യം അവരിൽ മുമ്പേതന്നെയുണ്ടായിരിക്കേ അങ്ങുന്ന് ബുദ്ധിയോഗത്തെ നല്കുന്നുവെന്നു പറഞ്ഞത് എന്തുകാരണത്താലാണ്? ഈ ചോദ്യത്തിന്നു സമാധാനം പറയുന്നു. എല്ലാവരിലും ബ്രഹ്മസ്വരൂപനായ ഞാൻ വസിക്കുന്നുണ്ടെങ്കിലും അനാദിയായ

അജ്ഞാനംനിമിത്തം എന്നെ എല്ലാവർക്കും സാക്ഷാത്തായറിവാൻ കഴികയില്ല. അതുകൊണ്ട് ശ്രവണമനനാദികളാൽ എന്നെ അറിയുവാൻ പരിശ്രമിക്കുന്ന അവരിൽ കാരുണ്യംനിമിത്തം അവരുടെ അന്തഃകരണത്തിൽ ബുദ്ധ്യാരൂഢനായി ഞാനവരുടെ ആവരണത്തെ നീക്കുമ്പോൾ മാത്രമേ എന്നെ അവർക്ക് അറിയുവാൻ കഴികയുള്ളു. അവരുടെ ആ നിരന്തരമായ ഭാവനകൊണ്ട് ശുദ്ധയായ ബുദ്ധിവൃത്തിയിൽ പ്രകാശിക്കുന്ന ഞാൻ എന്റെ പ്രകാശജ്ഞാനസ്വരൂപത്താൽ സൂര്യൻ അന്ധകാരത്തെയെന്നപോലെ അജ്ഞാനാന്ധകാരത്തെ നശിപ്പിക്കുന്നു. അപ്പോൾ എന്നെ ശരിയായും അറിയുന്നു. സ്വയം പ്രകാശിക്കുന്ന സൂര്യനെ കുരുടന്മാർ കാണാത്തതുപോലെ നിരന്തരധ്യാനാദികളാൽ ബുദ്ധിക്കു ശുദ്ധി സിദ്ധിക്കാതിരിക്കുന്നതുവരെ എന്നെ അറിവാൻ അവർക്കു കഴിയുകയില്ല. സ്ഥിരനിഷ്ഠ സിദ്ധിക്കുവാനും അതുനിമിത്തം അന്തഃകരണം ശുദ്ധമാകുവാനും എന്റെ അനുഗ്രഹംതന്നെ വേണം. അതുകൊണ്ടാണ് ഞാൻ നല്കുന്നു എന്നു പറഞ്ഞത് എന്നു ധരിച്ചുകൊള്ളുക.

അർജ്ജുനൻ പറഞ്ഞു:

12. പരം ബ്രഹ്മ പരം ധാമ
പവിത്രം പരമം ഭവാൻ
പുരുഷം ശാശ്വതം ദിവ്യ-
മാദിദേവമജം വിഭും.

13. ആഹുസ്ത്വാമൃഷയഃ സർവേ
ദേവർഷിർനാരദസ്തഥാ
അസിതോ ദേവലോ വ്യാസഃ
സ്വയം ചൈവ ബ്രവീഷി മേ.

അങ്ങ് പരമമായ ബ്രഹ്മമാണ്, പരമമായ ധാമ(തേജസ്സ്)മാണ്, പരമമായ പവിത്രവും (പാവനത്വകാരണവും) ആകുന്നു. ശാശ്വതനും, ദിവ്യനുമായ പുരുഷനെന്നും, ആദിദേവനെന്നും, അജനെന്നും, വിഭുവെന്നും (സർവ്വവ്യാപിയെന്നും) അങ്ങയെ എല്ലാ ഋഷികളും, ദേവർഷിയായ നാരദനും, അസിതനും, ദേവലനും, വ്യാസനും പറയുന്നു. അപ്രകാരം സ്വയം അവിടുന്നും എന്നോടു പറയുന്നു.

ഭഗവാൻ മന്ദബുദ്ധിയായ മുമുക്ഷുവിന്ന് ഉപാസിക്കുവാനായി തന്റെ സാമാന്യമായ വിഭൂതിയെ ആദ്യം പറഞ്ഞു. ഉപാസനകൊണ്ട് ശുദ്ധാന്തഃകരണനായ മുമുക്ഷുവിന്ന് നിർഗ്ഗുണസ്വരൂപോപാസനവും അതിന്റെ ഫലവും പിന്നെ പ്രതിപാദിച്ചു. ഇവയെല്ലാം കേട്ടതിന്നുശേഷം നിർഗ്ഗുണസ്വരൂപത്തെ മൂഢന്മാർക്ക് ഉപാസിക്കുവാൻ സാധിക്കാത്തതുകൊണ്ട് അതിമന്ദബുദ്ധിയായ മുമുക്ഷുവിനെ അനുഗ്രഹിക്കുവാൻവേണ്ടി ഉപാധിസഹിതനായ പരമേശ്വരന്റെ സ്വരൂപവിശേഷമെന്തെന്നു വിസ്തരിച്ചു ചോദിച്ചറിയുവാൻ ഭാവിക്കുന്ന അർജ്ജുനൻ ഭഗവാനെ സ്തുതിക്കുന്നു. ഇന്ദ്രിയങ്ങൾകൊണ്ടറിയുവാൻ കഴിയാത്തതും സ്മരണമാത്രത്താൽ കല്പകോടി ജന്മങ്ങളിൽ ചെയ്ത പാപസമൂഹങ്ങളെ നശിപ്പിക്കുന്നതാകയാൽ സൂര്യാഗ്ന്യാദി സകല പവിത്രവസ്തുക്കളേക്കാൾ അതിപവിത്രവും പ്രമാണങ്ങൾക്ക് അവിഷയവുമായ ബ്രഹ്മമെന്ന സത്യവസ്തു അങ്ങുതന്നെയാകുന്നു. ഞാൻ ഇത് എങ്ങനെയറിയുന്നുവെന്നാൽ ദേവർഷിയായ നാരദൻ, അസിതൻ, ദേവലൻ, വ്യാസൻ മുതലായ എല്ലാ ഋഷികളും അങ്ങയെ സർവ്വജഗൽക്കാരണഭൂതനും സർവ്വരുടേയും ഹൃദയഗുഹയിൽ പ്രകാശിക്കുന്ന പരിപൂർണ്ണപരമാത്മാവുമാണെന്നു പറയുന്നുണ്ടല്ലോ. ഇപ്പോൾ ഇതാ അങ്ങ് അവിടുത്തെ ആ ദിവ്യസ്വരൂപത്തെ എന്നോടുപദേശിക്കുന്നു. അതുകൊണ്ട് അങ്ങുതന്നെ പരബ്രഹ്മം എന്ന് ഞാനറിയുന്നു.

14. സർവമേതദൃതം മന്യേ
യന്മാം വദസി കേശവ!
ന ഹി തേ ഭഗവൻ വ്യക്തിം
വിദുർദേവാ ന ദാനവാഃ.

ഹേ കേശവാ! അങ്ങ് എന്നോടു പറയുന്നതെല്ലാം സത്യമെന്നുതന്നെ ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ, ഹേ ഭഗവൻ! അങ്ങയുടെ സ്വരൂപത്തെ ദേവന്മാർ അറിയുന്നില്ല. ദാനവന്മാരും അങ്ങനെതന്നെ. ആരും അറിയുന്നില്ല.

ആകട്ടെ! ഋഷികളും ഞാനും എത്രയോ പ്രാവശ്യം എങ്ങനെയെല്ലാം പറഞ്ഞാലും അതെല്ലാം അങ്ങനെയിരുന്നുകൊള്ളട്ടെ! നിന്റെ നിശ്ചയം എന്താകുന്നു? എന്ന ആകാംക്ഷയ്ക്ക് അർജ്ജുനൻ സമാധാനം പറയുന്നു. 'ഹേ കേശവാ! പരമേശ്വരനായ അങ്ങ് എന്നോടു പറയുന്നതെല്ലാം സത്യമെന്നുതന്നെ ഞാൻ ധരിക്കുന്നു. എന്തുകൊണ്ടെന്നാൽ ദേവന്മാരാകട്ടെ, ദാനവന്മാരാകട്ടെ, അങ്ങയുടെ ശരിയായ സത്യസ്വരൂപത്തെ അറിയുന്നില്ല. പിന്നെ ഇന്നുള്ള മനുഷ്യാദികളാരും അറിയുകയില്ലെന്നും പറയേണ്ടതില്ലല്ലോ. അതുകൊണ്ട് അവിടുത്തെ അചിന്ത്യമായ ഈശ്വരസ്വഭാവത്തെപ്പറ്റി അവിടുന്നു പറയുന്നതുതന്നെ സത്യം എന്നു ഞാൻ നിശ്ചയിക്കുന്നു.

15. സ്വയമേവാത്മനാത്മാനം
വേത്ഥ ത്വം പുരുഷോത്തമ!
ഭൂതഭാവന! ഭൂതേശ!
ദേവദേവ! ജഗത്പതേ!

ഹേ പുരുഷോത്തമാ! ഭൂതഭാവന! (ഭൂതങ്ങളുടെ ഉൽപത്തികാരണമേ!) ഭൂതേശ്വരാ! ദേവദേവ! ജഗൽപതേ! അങ്ങുതന്നെയാണ് സ്വയം ആത്മാവുകൊണ്ട് ആത്മാവിനെ അറിയുന്നത്.

ആകാശം മുതലായ എല്ലാ ഭൂതങ്ങളേയും തന്നിൽനിന്നുതന്നെ ജനിപ്പിക്കുന്ന ഭൂതഭാവനാ! ആ ഭൂതങ്ങളിൽ അന്തര്യാമിയായിരുന്ന്, അതാതു നില തെറ്റാതെ നിർത്തി പ്രവർത്തിപ്പിക്കുന്ന ഹേ ഭൂതേശാ! ഭൂതങ്ങളിൽ അധിവസിക്കുന്ന അഗ്ന്യാദി ദേവന്മാരെയും വ്യാപരിപ്പിക്കുന്ന ഹേ ദേവദേവാ! അന്നമായും ജലമായും ഇരുന്ന് സർവ്വലോകത്തെയും പാലിക്കുന്ന ഹേ ജഗൽപതേ! സർവ്വത്ര പരിപൂർണ്ണനും മഹത്ത്വംനിമിത്തം ഉത്തമനുമായ ഹേ പുരുഷോത്തമാ! അങ്ങയുടെ സഗുണവും നിർഗ്ഗുണവുമായ എല്ലാ വിശേഷങ്ങളേയും അങ്ങുന്നു മാത്രമേ അറിയുന്നുള്ളു. അനന്തരജാതന്മാരായ ദേവന്മാർ, ഋഷികൾ മുതലായവരാരും അങ്ങയെ അറിയുന്നവരല്ല, എന്നഭിപ്രായം വ്യക്തമാക്കുന്നു.

16. വക്തുമർഹസ്യശേഷേണ
ദിവ്യാ ഹ്യാത്മവിഭൂതയഃ
യാഭിർവിഭൂതിഭിർലോകാ-
നിമാംസ്ത്വം വ്യാപ്യ തിഷ്ഠസി.

ഏതു വിഭൂതികളാലാണോ ഈ ലോകങ്ങളിലെല്ലാം അങ്ങ് വ്യാപിച്ചു സ്ഥിതിചെയ്യുന്നത്, ആ ദിവ്യങ്ങളായ (അവിടുത്തെ) ആത്മവിഭൂതികളെയെല്ലാം (സമ്പൂർണ്ണമായി) അങ്ങ് എനിക്ക് ഉപദേശിച്ചുതന്നാലും!

അല്ലയോ ഭഗവാനേ, അങ്ങയുടെ മഹിമ അങ്ങുന്നുമാത്രമേ ശരിക്ക് അറിയുന്നുള്ളു എന്ന കാരണത്താൽ ഏതേതു മാതിരി ഭാവങ്ങളാൽ ഇക്കാണപ്പെടുന്ന ലോകങ്ങളിലെല്ലാം വ്യാപിച്ച് അങ്ങ് ഇരിക്കുന്നുവോ, ആ ദിവ്യവിഭൂതികളെ (വിവിധ ഭാവങ്ങളെ) സമ്പൂർണ്ണമായും എനിക്കുപദേശിക്കുവാൻ അർഹൻ അങ്ങുതന്നെയാകുന്നു. കരുണയോടുകൂടെ അങ്ങ് അത് ഉപദേശിക്കണേ!

17. കഥം വിദ്യാമഹം യോഗിം-
സ്ത്വാം സദാ പരിചിന്തയൻ
കേഷു കേഷു ച ഭാവേഷു
ചിന്ത്യോഽസി ഭഗവൻ മയാ.

ഹേ, യോഗിൻ! അങ്ങയെ ഏതേതു വിഭൂതികളോടുകൂടിയവനായി സദാ പരിചിന്തനംചെയ്തിട്ടാണ് ഞാൻ അങ്ങയെ

അറിയേണ്ടത്? ഹേ ഭഗവൻ! ഏതേതുഭാവങ്ങളിൽ അങ്ങയെ ഞാൻ ഭാവനചെയ്യണം? ധ്യാനിക്കണം?

മായയെ സ്വീകരിച്ച് ഐശ്വര്യത്തോടുകൂടിയിരിക്കുന്ന ഹേ യോഗിൻ! സവിശേഷനായ അങ്ങയെ സദാ ധ്യാനിച്ച് ശുദ്ധാന്തഃ കരണനായ ഞാൻ മായാതീതനും നിർവ്വിശേഷനുമായ അങ്ങയെ ഏതുവിധമായാലറിയുമോ, അപ്രകാരം മാഹാത്മ്യമുള്ള അങ്ങയുടെ വിഭൂതിവിശേഷത്തെ എന്നോടു പറയുവാൻ അങ്ങുന്ന് അർഹനാകുന്നു. ജഡങ്ങൾ, ചേതനങ്ങൾ, മനുഷ്യൻ, ദേവൻ എന്നിങ്ങനെ ബഹുവിധങ്ങളായിരിക്കുന്ന ഏതേതു ഭാവങ്ങളിലാണ് ഞാനങ്ങയെ ധ്യാനിക്കേണ്ടത്? ഏതേതു ഭാവങ്ങളിൽ അങ്ങ് സവിശേഷം പ്രകാശിക്കുന്നു എന്നരുളിച്ചെയ്യേണമേ!

18. വിസ്തരേണാത്മനോ യോഗം
വിഭൂതിം ച ജനാർദ്ദന!
ഭൂയഃ കഥയ തൃപ്തിർഹി
ശൃണ്വതോ നാസ്തി മേഽമൃതം.

ഹേ ജനാർദ്ദനാ! ആത്മാവിന്റെ (സ്വന്തം) യോഗത്തേയും (അവിടുത്തെ യോഗൈശ്വര്യശക്തിയേയും) വിഭൂതിയേയും വിസ്തരിച്ച് വീണ്ടും കഥിച്ചാലും. എന്തെന്നാൽ അമൃതത്തെ (അവിടുത്തെ അമൃതമയമായ വാക്കുകളെ) എത്രതന്നെ ശ്രവിച്ചിട്ടും എനിക്കു തൃപ്തിവരുന്നില്ല. ജനി എന്ന വികാരമുള്ള സർവ്വ ദൃശ്യ വർഗ്ഗത്തിലും വ്യാപിച്ചിരിക്കുന്നതിനാൽ ഹേ ജനാർദ്ദനാ! പരമാത്മാവായ അങ്ങയുടെ മായാസ്വീകാരം നിമിത്തമുണ്ടായ ഐശ്വര്യത്തേയും വിവിധ ഭാവത്തേയും നാമരൂപാദിഭേദങ്ങളോടുകൂടെ വിസ്തരിച്ചു വീണ്ടും പറയേണമേ! 8, 9, 10 അദ്ധ്യായങ്ങളിൽ വിസ്തരിച്ചു പറഞ്ഞിരിക്കെ 'അരച്ചതിനെത്തന്നെ അരയ്ക്കുക'യെന്ന മട്ടിൽ, പറഞ്ഞതിനെത്തന്നെ ഇനിയും എന്തിനാണു പറയുന്നത് എന്ന് അങ്ങു വിചാരിക്കരുതേ! എന്തുകൊണ്ടെന്നാൽ, അങ്ങു പറയുന്ന വാഗമൃതത്തെ ശ്രോത്രംവഴി പാനം ചെയ്തുകൊണ്ടിരിക്കുന്ന എനിക്ക് കേട്ടതുമതിയെന്ന തൃപ്തി വരുന്നില്ല. അതുകൊണ്ട് ഇനിയും കുറേക്കൂടെ വിസ്തരിച്ചു പറയണം. മാത്രമല്ല, മുമ്പേ പറഞ്ഞതെല്ലാം അതിസൂക്ഷ്മസംഗതിയാകയാൽ വിശേഷേണ മനസ്സിൽ സാമാന്യന്മാർക്കു പ്രവേശിക്കാൻ പ്രയാസമാകുന്നു. അതുകൊണ്ട് വേഗം മനസ്സിലാകത്തക്കവിധം പറയണേ!

ശ്രീഭഗവാൻ പറഞ്ഞു:

19. ഹന്ത തേ കഥയിഷ്യാമി
ദിവ്യാ ഹ്യാത്മവിഭൂതയഃ
പ്രാധാന്യതഃ കുരുശ്രേഷ്ഠ!
നാസ്ത്യന്തോ വിസ്തരസ്യ മേ.

ഹേ, കുരുശ്രേഷ്ഠാ! ശരി, എന്റെ ദിവ്യവിഭൂതികളിൽ പ്രധാനപ്പെട്ടവയെ ഞാൻ നിനക്കു പറഞ്ഞുതരാം. എന്റെ വിഭൂതികളുടെ വിസ്താരം അവസാനമില്ലാത്തതാണ്. അതുകൊണ്ട് പ്രധാനപ്പെട്ടവ പറയാം.

ഭഗവാൻ സർവ്വജ്ഞനാണെങ്കിലും അർജ്ജുനന്റെ ചോദ്യത്തിൽ നിന്നു മന്ദന്മാരുടെ ബുദ്ധിമാന്ദ്യത്തെപ്പറ്റി പരിതപിക്കുന്ന മട്ടിൽ ദയയോടെ അവരെ അനുഗ്രഹിക്കുവാൻ പറയുന്നു. എടോ അർജ്ജുനാ! ഇങ്ങനെയാണോ മൂഢന്മാരുടെ ബുദ്ധിനില? ആശ്ചര്യം! അവർക്കറിവാൻതക്കവിധം ഏതേതുഭാവങ്ങളിൽ എന്റെ തേജസ്സ്, ശക്തി, പൗരുഷം, വിദ്യ, മഹത്വം എന്നീ വിഭൂതികൾ പ്രധാനമായി പ്രകാശിക്കുന്നുവോ, മൂഢന്മാർക്ക് പ്രീതി, ഉത്സാഹം, ശ്രദ്ധ, ഭക്തി എന്നിവ ജനിപ്പിക്കുന്ന ആ ദിവ്യവിഭൂതികളെ ഞാൻ നിന്നോടു പറയാം. എല്ലാ വിഭൂതികളേയും ഞാൻ പറയണമെന്ന് നീ ആഗ്രഹിക്കേണ്ട. എന്തുകൊണ്ടെന്നാൽ അത് എത്ര പറഞ്ഞാലും അവസാനിക്കുന്നതല്ല.

20. അഹമാത്മാ ഗുഡാകേശ!
സർവ്വഭൂതാശയസ്ഥിതഃ
അഹമാദിശ്ച മധ്യം ച
ഭൂതാനാമന്ത ഏവ ച.

ഹേ, ഗുഡാകേശാ! ഞാൻ സർവ്വഭൂതങ്ങളുടേയും അന്തരംഗത്തിൽ സ്ഥിതിചെയ്യുന്ന ആത്മാവാകുന്നു. ഞാൻ സർവ്വഭൂതങ്ങളുടെ ആദിയും മധ്യവും അന്തവുമാണ്.

മോക്ഷേച്ഛയുള്ളവരുടെ ചിത്തശുദ്ധിക്കുവേണ്ടി ഉപാസിക്കുവാൻ യോഗ്യങ്ങളായ വിഭൂതികളെ പറയാം എന്നാണ് പ്രതിജ്ഞ എങ്കിലും മുഖ്യാധികാരികൾ നിർവ്വിശേഷനായ എന്നെത്തന്നെയാണ് ഉപാസിക്കേണ്ടതെന്ന് ഉറപ്പിക്കുവാൻ ഭഗവാൻ ആദ്യം പറയുന്നു. എടോ ഗുഡാകേശാ, (നിദ്രയെ ജയിച്ചിരിക്കുന്ന അർജ്ജുനാ!) ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാ ഭൂതങ്ങളുടേയും ബുദ്ധിയാകുന്ന ഗുഹയിൽ, സ്വയംപ്രകാശനും സർവ്വസാക്ഷിയും നിർവ്വികാരനും സംഗരഹിതനുമായിരിക്കുന്ന ആത്മാവ് ഞാനാകുന്നു. ഈ ഭാവത്തെയാണ് ബ്രഹ്മവിത്തുകൾ ഉപാസിക്കേണ്ടത്. ഇനി മധ്യമാധികാരികൾക്ക് ഉപാസ്യമായ ഭാവത്തെ ഞാൻ പറയാം. ആകാശാദിസർവ്വഭൂതങ്ങളുടെ ഉപാദാനകാരണമായ അവ്യക്തവും വ്യക്താവസ്ഥയും (സ്ഥിതിയും അന്തവും) പ്രളയപ്രസ്ഥാനവും ഞാനാകുന്നു. പ്രപഞ്ചത്തിന്റെ കാരണവും, പ്രപഞ്ചസ്വരൂപവും പ്രപഞ്ചസ്ഥാനവും ഞാനെന്ന ഭാവത്തിൽ മധ്യമന്മാർ എന്നെ ഉപാസിച്ചുകൊള്ളട്ടെ! ഇത് സഗുണോപാസ്തിയാകുന്നു. സർവ്വാത്മഭാവനം നിർഗുണോപാസ്തി എന്നു വ്യത്യാസപ്പെടുത്തി ഭഗവാൻ കാണിക്കുന്നു.

21. ആദിത്യാനാമഹം വിഷ്ണുർ-
ജ്യോതിഷാം രവിരംശുമാൻ
മരീചിർമരുതാമസ്മി
നക്ഷത്രാണാമഹം ശശീ.

ഞാൻ (ദ്വാദശ) ആദിത്യന്മാരിൽ മഹാവിഷ്ണുവാണ്, ജ്യോതിസ്സുകളിൽ രശ്മിയുക്തനായ രവിയാണ്, മരുത്തുകളിൽ (മരുത്ഗണത്തിൽ) മരീചിയാണ്, നക്ഷത്രങ്ങളിൽ (നക്ഷത്രഗണത്തിൽ) ചന്ദ്രനാണ്.

ഭഗവാൻ ഉത്തമന്മാർക്കും മധ്യമന്മാർക്കും ഉപാസിക്കുവാൻ യോഗ്യമായ രൂപത്തെ പറഞ്ഞതിന്നുശേഷം മന്ദബുദ്ധികൾക്ക് ഉപാസിക്കുവാനുള്ള രൂപങ്ങളെ പറയുന്നു. അദിതിയുടെ പുത്രന്മാരിൽ ഞാൻ വിഷ്ണുവാകുന്നു. ആ ദേവൻ പരമേശ്വരൻ എന്ന ഭാവത്തോടുകൂടെ ഉപാസ്യനാകുന്നു. അതുപോലെതന്നെ ജ്യോതിശ്ചക്രത്തിലുള്ള സർവ്വജ്യോതിസ്സുകളും എന്റെ വിഭൂതികൾതന്നെയാണ്. എങ്കിലും ശോഭാധിക്യം നിമിത്തം സൂര്യൻ പരമേശ്വരൻ എന്ന് ഉപാസ്യനാകുന്നു. മരുത്തുകൾ എന്നു പറയപ്പെടുന്ന ദേവതാവിശേഷങ്ങളെല്ലാം എന്റെ വിഭൂതികൾതന്നെ. എങ്കിലും അവരിൽ മരീചിയെന്ന ദേവതാവിശേഷം ഞാനാകുന്നുവെന്ന ഭാവത്താൽ ഉപാസ്യനാണ്. അശ്വിന്യാദികളായ സകല നക്ഷത്രങ്ങളും എന്റെ വിഭൂതികളാണെങ്കിലും അവയിൽ ശോഭാധിക്യംനിമിത്തം ചന്ദ്രൻ ഞാനെന്നഭാവത്താൽ ഉപാസ്യനാകുന്നു.

22. വേദാനാം സാമവേദോഽസ്മി
ദേവാനാമസ്മി വാസവഃ
ഇന്ദ്രിയാണാം മനശ്ചാസ്മി
ഭൂതാനാമസ്മി ചേതനാ.

വേദങ്ങളിൽവെച്ച് ഞാൻ സാമവേദമാകുന്നു. ദേവന്മാരിൽ ഞാൻ ഇന്ദ്രനാണ്. ഇന്ദ്രിയങ്ങളിൽവെച്ച് മനസ്സത്രേ ഞാൻ. ഭൂതങ്ങളിലെ ചേതന(ശക്തി)യും ഞാനാകുന്നു.

വേദങ്ങളിൽ സാമവേദവും, ദേവന്മാരിൽ ഇന്ദ്രനും, ഇന്ദ്രിയങ്ങളിൽ മനസ്സും, ജീവന്നു വാസസ്ഥാനങ്ങളായ ശരീരങ്ങളിൽ ബുദ്ധിമുതൽ സ്ഥൂലദേഹംവരെയുള്ള എല്ലാ അംഗങ്ങളേയും വ്യാപരിപ്പിക്കുന്ന ചൈതന്യാംശവും (ആഭാസത്തോടുകൂടിയ ബുദ്ധിവൃത്തിയും) ഞാനാകുന്നു.

23. രുദ്രാണാം ശംകരശ്ചാസ്മി
വിത്തേശോ യക്ഷരക്ഷസാം
വസൂനാം പാവകശ്ചാസ്മി
മേരുഃ ശിഖരിണാമഹം.

(ഏകാദശ)രുദ്രന്മാരിൽ ഞാൻ ശങ്കരനാണ്. യക്ഷരക്ഷസ്സുകളിൽ ഞാൻ വിത്തേശനാകുന്നു. അഷ്ടവസുക്കളിൽ ഞാൻ പാവകനാണ്. പർവ്വതങ്ങളിൽ മഹാമേരുവും ഞാനാകുന്നു.

പതിനൊന്ന് രുദ്രന്മാരിൽ ശങ്കരൻ എന്ന രുദ്രനും യക്ഷരക്ഷസ്സുകളിൽ കുബേരനും വസുക്കളിൽ അഗ്നിയും അത്യുന്നതങ്ങളായ ശിഖരികളിൽ (പർവ്വതങ്ങളിൽ) മഹാമേരുവും ഞാനാകുന്നു.

24. പുരോധസാം ച മുഖ്യം മാം
വിദ്ധി പാർത്ഥ! ബൃഹസ്പതിം
സേനാനീനാമഹം സ്കന്ദഃ
സരസാമസ്മി സാഗരഃ.

ഹേ, പാർത്ഥാ! പുരോഹിതന്മാരിൽ മുഖ്യനായ ബൃഹസ്പതിയാണ് ഞാൻ എന്നറിയുക. സേനാനികളിൽ ഞാൻ സ്കന്ദൻ ആണ്; സരസ്സുകളിൽ (ജലാശയങ്ങളിൽ) ഞാൻ സാഗരമാകുന്നു.

ആചാര്യന്മാരിൽ മുഖ്യനായ ബൃഹസ്പതിയും (വ്യാഴാചാര്യനും) സൈന്യാധിപന്മാരിൽ സുബ്രഹ്മണ്യനും പുണ്യതീർത്ഥങ്ങളിൽ സമുദ്രവും ഞാനാകുന്നു.

25. മഹർഷീണാം ഭൃഗുരഹം
ഗിരാമസ്മ്യേകമക്ഷരം
യജ്ഞാനാം ജപയജ്ഞോഽസ്മി
സ്ഥാവരാണാം ഹിമാലയഃ

മഹർഷികളിൽ ഭൃഗുവാണ് ഞാൻ. വാക്കുകളിൽവെച്ചു ഞാൻ ഏകമായ അക്ഷരം (ഓം) ആകുന്നു. യജ്ഞങ്ങളിൽ ജപയജ്ഞ(മന്ത്രജപ)മാണ് ഞാൻ. സ്ഥാവരങ്ങളിൽവെച്ചു ഞാൻ ഹിമാലയവുമാകുന്നു.

മഹർഷിമാരിൽ ഭൃഗുവും, വാക്കുകളിൽ ഏകാക്ഷരമായ 'ഓം' എന്ന വാക്കും യജ്ഞങ്ങളിൽ നാമയജ്ഞവും പർവ്വതങ്ങളിൽ ഹിമാലയവും ഞാനാകുന്നു.

26. അശ്വത്ഥഃ സർവവൃക്ഷാണാം
ദേവർഷീണാം ച നാരദഃ
ഗന്ധർവാണാം ചിത്രരഥഃ
സിദ്ധാനാം കപിലോ മുനിഃ

27. ഉച്ചൈഃശ്രവസമശ്വാനാം
വിദ്ധി മാമമൃതോദ്ഭവം
ഐരാവതം ഗജേന്ദ്രാണാം
നരാണാം ച നരാധിപം.

വൃക്ഷങ്ങളുടെ കൂട്ടത്തിൽ ഞാൻ അശ്വത്ഥം (അരയാൽ) ആകുന്നു. ദേവർഷികളിൽവെച്ച് ഞാൻ നാരദനാകുന്നു. ഗന്ധർവ്വന്മാരിൽ ചിത്രരഥനാകുന്നു. സിദ്ധന്മാരിൽ ഞാൻ കപിലമുനിയാകുന്നു.

അശ്വങ്ങളിൽ അമൃതസംഭൂതമായ (അമൃതമഥനത്തിൽ നിന്നും ഉണ്ടായ) ഉച്ചൈശ്രവസ്സെന്നും, ഗജേന്ദ്രന്മാരിൽ ഐരാവതമെന്നും നരന്മാരിൽ നരാധിപനെന്നും എന്നെ അറിയുക.

സകല വൃക്ഷങ്ങളിലുംവെച്ച് അശ്വത്ഥവും (ആൽവൃക്ഷവും), ദേവർഷികളിൽ നാരദനും, ഗന്ധർവ്വന്മാരിൽ ചിത്രരഥനും, സിദ്ധന്മാരിൽ ശ്രീകപിലമുനിയും, കുതിരകളിൽ അമൃതമഥനത്തിൽ ക്ഷീരസമുദ്രത്തിൽനിന്നുത്ഭവിച്ച ഉച്ചൈശ്രവസ്സെന്ന കുതിരയും, ആനകളിൽ ഐരാവതവും, മനുഷ്യരിൽ രാജാവും ഞാനാകുന്നു.

28. ആയുധാനാമഹം വജ്രം
ധേനൂനാമസ്മി കാമധുക്
പ്രജനശ്ചാസ്മി കന്ദർപ്പഃ
സർപ്പാണാമസ്മി വാസുകിഃ

ആയുധങ്ങളിൽ ഞാൻ വജ്രമാണ്, ധേനുക്കളിൽ ഞാൻ കാമധേനുവാണ്, പ്രജനനായ (സന്താനോൽപാദനഹേതുവായ) കാമദേവനും ഞാൻതന്നെയാകുന്നു; സർപ്പങ്ങളിൽ ഞാൻ വാസുകിയാണ്.

ആയുധങ്ങളിൽ വജ്രായുധവും, പശുക്കളിൽ കാമധേനുവും, ജനിപ്പിക്കുന്നവരിൽ മന്മഥനും, സർപ്പങ്ങളിൽ വാസുകിയും ഞാനാകുന്നു.

29. അനന്തശ്ചാസ്മി നാഗാനാം
വരുണോ യാദസാമഹം
പിതൄണാമര്യമാ ചാസ്മി
യമഃ സംയമതാമഹം.

നാഗങ്ങളിൽ ഞാൻ അനന്തനാണ്. യാദസ്സുകളിൽ (ജലചരങ്ങളിൽ) ഞാൻ വരുണനാണ്. പിതൃക്കളിൽ ഞാൻ (പിതൃക്കളുടെ രാജാവായ) അര്യമാവാണ്. സംയമത്തുകളിൽ (വിധിനിയമരക്ഷകന്മാരിൽ) ഞാൻ യമനാകുന്നു. നാഗങ്ങളിൽ ആദിശേഷനും, ജലദേവതകളിൽ വരുണനും, പിതൃക്കളിൽ അര്യമാവും, ദുഷ്ടന്മാരെ നിഗ്രഹിക്കുന്നവരിൽ യമനും ഞാനാകുന്നു.

30. പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം
കാലഃ കലയതാമഹം
മൃഗാണാം ച മൃഗേന്ദ്രോഽഹം
വൈനതേയശ്ച പക്ഷിണാം.

ദൈത്യന്മാരിൽ ഞാൻ പ്രഹ്ലാദനാകുന്നു, കലനം ചെയ്യുന്നവരിൽ (എണ്ണുന്നവയിൽ) ഞാൻ കാലമാകുന്നു, മൃഗങ്ങളിൽ ഞാൻ മൃഗേന്ദ്രനാകുന്നു, പക്ഷികളിൽ ഞാൻ ഗരുഡനുമാകുന്നു.

ദിതിപുത്രവർഗ്ഗത്തിൽ പ്രഹ്ലാദനും, ശുഭാശുഭങ്ങളെ ജനിപ്പിക്കുന്നവരിൽ കാലസ്വരൂപനും, മൃഗങ്ങളിൽ സിംഹവും, പക്ഷികളിൽ വിനതാപുത്രനായ ഗരുഡനും ഞാനാകുന്നു.

31. പവനഃ പവതാമസ്മി
രാമഃ ശസ്ത്രഭൃതാമഹം
ഝഷാണാം മകരശ്ചാസ്മി
സ്രോതസാമസ്മി ജാഹ്നവീ.

പാവനീകരങ്ങളിൽ (പരിശുദ്ധമാക്കുന്നവയിൽ അഥവാ വേഗവത്തുക്കളിൽ) ഞാൻ പവനനാകുന്നു. ആയുധധാരികളിൽ ഞാൻ രാമനാകുന്നു. മത്സ്യങ്ങളിൽ ഞാൻ മകരമത്സ്യമാകുന്നു. നദികളിൽ ഞാൻ ജാഹ്നവി (ഗംഗാനദി)യാകുന്നു.

ശുദ്ധിവരുത്തുന്നവരിൽ വായുവും, ശസ്ത്രം എടുത്തവരിൽ ദശരഥപുത്രനായ ശ്രീരാമനും, മത്സ്യങ്ങളിൽ മകരമത്സ്യവും, നദികളിൽ ഗംഗയും ഞാനാകുന്നു.

32. സർഗ്ഗാണാമാദിരന്തശ്ച
മദ്ധ്യം ചൈവാഹമർജ്ജുന!
അദ്ധ്യാത്മവിദ്യാ വിദ്യാനാം
വാദഃ പ്രവദതാമഹം.

ഹേ അർജ്ജുനാ! സർഗ്ഗങ്ങളുടെ (സൃഷ്ടികളുടെ) ആദിയും മദ്ധ്യവും അന്തവും ഞാനാകുന്നു. വിദ്യകളിൽ അദ്ധ്യാത്മവിദ്യയത്രേ ഞാൻ; പ്രവദത്തുക്കളുടെ (താർക്കികന്മാരുടെ) വാദവും (തത്വനിർണ്ണായകമായ ചർച്ചയും) ഞാൻതന്നെയാകുന്നു.

ഞാനാണ് സൃഷ്ടിവർഗ്ഗത്തിൽപ്പെട്ട മഹത്ത്വംമുതൽ സ്ഥൂലഭൂതങ്ങൾവരെയുള്ള എല്ലാ വികാരങ്ങളുടേയും ആദികാരണം. എല്ലാ മൺപാത്രങ്ങൾക്കും മണ്ണ് കാരണമായിരിക്കുന്നതുപോലെ. കാരണം അങ്ങുന്നാണെങ്കിൽ കാര്യത്തിൽ അങ്ങുന്നിരിക്കുന്നില്ലല്ലോ എന്ന് ശങ്കിക്കേണ്ടതില്ല. കാര്യഭാവത്തിൽ കാണപ്പെടുന്ന പ്രപഞ്ചത്തിൽ സത്താസ്ഫൂർത്തിസ്വരൂപനായി വിളങ്ങുന്നവൻ ഞാൻതന്നെയാകയാൽ മദ്ധ്യവും ഞാൻതന്നെയാകുന്നു. മൺപാത്രങ്ങളിൽ പാത്രാകൃതികൾക്ക് ആസ്പദം മണ്ണായിരിക്കുന്നതുപോലെയെന്ന് മനസ്സിലാക്കണം. മഹദാദി വികാരാത്മകപ്രപഞ്ചത്തിന്റെ നാശാവസ്ഥയും ഞാൻതന്നെയാണ്. ആ വികാരങ്ങളെല്ലാം ഇല്ലാതാകുന്ന മഹാപ്രലയത്തിലും അതാതാകൃതികൾക്കധിഷ്ഠാനമായ ഞാൻമാത്രം അവശേഷിക്കുന്നതിനാൽ നാശാവസ്ഥയിൽ ലയസ്ഥാനവും ഞാൻതന്നെയാകുന്നു. മൺപാത്രങ്ങളുടെ നാമരൂപങ്ങൾ നശിക്കുമ്പോഴും അധിഷ്ഠാനമായ മണ്ണിൽത്തന്നെ ലയിക്കുന്നതുപോലെയാണെന്ന് കണ്ടുകൊള്ളുക. അഥവാ സൃഷ്ടിവർഗ്ഗങ്ങളുടെ ആദിഭൂതനായ ബ്രഹ്മാവും സംഹാരകർത്താവായ ശിവനും, മദ്ധ്യാവസ്ഥയിൽ രക്ഷാകർത്താവായ വിഷ്ണുവും, ഞാൻതന്നെയാണെന്നും വ്യാഖ്യാനിക്കാം. ജ്ഞാനഹേതുക്കളായ വേദശാസ്ത്രാദിസകലവിദ്യകളിൽ മോക്ഷഹേതുവായ അദ്ധ്യാത്മവിദ്യ (ഉപനിഷത്തുകൾ) ഞാനാകുന്നു. വാദം, ജല്പം, വിതണ്ഡം എന്ന് മൂന്നുവിധമാണ് വാദങ്ങൾ. അർത്ഥത്തെ നിശ്ചയിക്കുന്നതിന്ന് കാരണമായതാണ് വാദം. അതുകൊണ്ട് 'വാദം' ഞാനാകുന്നു. അർത്ഥത്തിൽ സ്പർശിക്കാതെ പലതും പറയുന്നതാണ് 'ജല്പം'. താൻ പറയുന്നതിനെ ഉറപ്പിക്കുവാൻവേണ്ടിമാത്രം കുതർക്കം ചെയ്യുന്നതാണ് 'വിതണ്ഡം'.

33. അക്ഷരാണാമകാരോഽസ്മി
ദ്വന്ദ്വഃ സാമാസികസ്യ ച
അഹമേവാക്ഷയഃ കാലോ
ധാതാഽഹം വിശ്വതോമുഖഃ

അക്ഷരങ്ങളിൽ ഞാൻ അകാരമാകുന്നു. സമാസങ്ങളിൽ ഞാൻ ദ്വന്ദ്വസമാസമാകുന്നു. അക്ഷയമായ കാലവും ഞാൻതന്നെയാകുന്നു. വിശ്വതോമുഖനായ (സർവ്വത്രമുഖമുള്ള) ധാതാവും ഞാനാകുന്നു.

വർണ്ണങ്ങളിൽ അകാരവും സമാസസമൂഹത്തിൽ ദ്വന്ദ്വസമാസവും അക്ഷയമായ കാലവും സർവ്വർക്കും കർമ്മഫലത്തെ കൊടുക്കുന്നവനും ഞാനാകുന്നു.

34. മൃത്യുഃ സർവ്വഹരശ്ചാഹ-
മുദ്ഭവശ്ച ഭവിഷ്യതാം
കീർത്തിഃ ശ്രീർവാക് ച നാരീണാം
സ്മൃതിർ മേധാ ധൃതിഃ ക്ഷമാ.

സർവ്വഹരനായ മൃത്യുവാണ് ഞാൻ. ഉണ്ടാകുന്നവയുടെ ഉത്ഭവവും ഞാൻതന്നെ. സ്ത്രീകളിൽ (സ്ത്രീഗുണങ്ങളിൽ) കീർത്തി, ശ്രീ, വാക്ക്, സ്മൃതി, മേധാ, ശക്തി, ധൃതി (ധൈര്യം), ക്ഷമ എന്നിവയും ഞാനാകുന്നു.

സർവ്വത്തേയും അപഹരിക്കുന്നവരിൽ മൃത്യുവും ഭവിക്കുവാനുള്ളവയിൽ അഭിവൃദ്ധിയും, സ്ത്രീകളിൽ കീർത്തി ശ്രീ വാക് സ്മൃതി മേധാ ധൃതി ക്ഷമാ എന്ന ദേവതകളും ഞാനാകുന്നു.

35. ബൃഹത്സാമ തഥാ സാമ്നാം
ഗായത്രീ ഛന്ദസാമഹം
മാസാനാം മാർഗ്ഗശീർഷോഽഹ-
മൃതൂനാം കുസുമാകരഃ

അതുപോലെ സാമ(സാമഗാന)ങ്ങളിൽ ഞാൻ ബൃഹൽസാമവും, ഛന്ദസ്സുകളിൽ ഗായത്രിയും, മാസങ്ങളിൽ മാർഗ്ഗശീർഷവും, ഋതുക്കളിൽ കുസുമാകരവും (വസന്തവും) ഞാനാകുന്നു.

സാമവേദങ്ങളിൽ രഥന്തരാദിസാമങ്ങളിൽ ബൃഹൽസാമവും ഗായത്ര്യാദി ഛന്ദോയുക്തങ്ങളായ മന്ത്രങ്ങളിൽ 24 അക്ഷരങ്ങളുമുള്ള ഗായത്രീമന്ത്രവും ചൈത്രാദിമാസങ്ങളിൽ മൃഗശീർഷവും (മകീരവും പൂർണ്ണചന്ദ്രനും യോജിച്ചുവരുന്നതായ ധനുമാസവും) ശിശിരാദിഋതുക്കളിൽ വസന്തഋതുവും ഞാനാകുന്നു.

36. ദ്യൂതം ഛലയതാമസ്മി
തേജസ്തേജസ്വിനാമഹം
ജയോഽസ്മി വ്യവസായോഽസ്മി
സത്ത്വം സത്ത്വവതാമഹം

പരസ്പരവഞ്ചകന്മാരുടെ ദ്യൂതവും (ചൂതുകളിയും) തേജസ്വികളുടെ തേജസ്സും ഞാനാകുന്നു. ജയമാണ് ഞാൻ; വ്യവസായ (പ്രയത്ന)മാണ് ഞാൻ; സത്ത്വവാന്മാരുടെ സത്ത്വവും ഞാൻതന്നെ.

കപടംകൊണ്ട് പരസ്വത്തപഹരിക്കുന്നവരിലുള്ള വിദ്യയായ ചൂതുകളിയും പ്രാഗല്ഭ്യം ഉള്ളവരുടെ പ്രഗല്ഭതയും ജയിക്കുന്നവരിൽ ജയവും ഉദ്യമികളിൽ ഉദ്യമവും സത്വവാന്മാരിൽ സത്വഗുണവും ഈ ഞാൻതന്നെയാകുന്നു.

37. വൃഷ്ണീനാം വാസുദേവോഽസ്മി
പാണ്ഡവാനാം ധനഞ്ജയഃ
മുനീനാമപ്യഹം വ്യാസഃ
കവീനാമുശനാഃ കവിഃ

വൃഷ്ണികളിൽ വസുദേവനാണ് ഞാൻ, പാണ്ഡവന്മാരിൽ ധനഞ്ജയനാണ് ഞാൻ, മുനികളിൽ ഞാൻ വ്യാസനാണ്, കവികളിൽ ഞാൻ ഉശനസ്സ് (ശുക്രാചാര്യൻ) ആണ്.

വൃഷ്ണികളിൽ വസുദേവപുത്രനായ വാസുദേവനും, പാണ്ഡുപുത്രന്മാരിൽ ധനഞ്ജയൻ എന്ന് സുപ്രസിദ്ധനായ അർജ്ജുനനും മുനിമാരിൽ വ്യാസനും, തത്ത്വജ്ഞന്മാരായ കവികളിൽ ഉശനസ്സ് എന്ന് പ്രസിദ്ധനായ ശുക്രാചാര്യനും ഞാനാകുന്നു.

38. ദണ്ഡോ ദമയതാമസ്മി
നീതിരസ്മി ജിഗീഷതാം
മൗനം ചൈവാസ്മി ഗുഹ്യാനാം
ജ്ഞാനം ജ്ഞാനവതാമഹം.

ദമയത്തുകളുടെ (ശാസകന്മാരുടെ) ദണ്ഡമാണ് ഞാൻ. വിജയേച്ഛുക്കളുടെ നീതിയും ഞാനാകുന്നു. ഗൂഢകൃത്തികങ്ങളുടെ മൗനവും ജ്ഞാനികളുടെ ജ്ഞാനവും ഞാനത്രേ.

ദുഷ്ടന്മാരെ ശിക്ഷിക്കുന്നവരുടെ ദണ്ഡനം എന്ന ക്രിയയും ജയിക്കുവാനാഗ്രഹിക്കുന്നവരുടെ ശാസ്ത്രാനുസരണമായ ധർമ്മമാർഗ്ഗവും (ന്യായവും) ഗുഹ്യങ്ങളിൽ മൗനം മനനശീലം എന്നതും, ജ്ഞാനമുള്ളവരുടെ 'ബ്രഹ്മവും ആത്മാവും ഒന്നുതന്നെ'യെന്ന മോക്ഷസാധനമായ ജ്ഞാനവും ഞാനാകുന്നു.

39. യച്ചാപി സർവ്വഭൂതാനാം
ബീജം തദഹമർജ്ജുന!
ന തദസ്തി വിനാ യത് സ്യാ-
ന്മയാ ഭൂതം ചരാചരം.

ഹേ അർജ്ജുനാ! ചരാചരങ്ങളായ ഭൂതങ്ങളിൽ ഞാൻ ഇല്ലാത്തതായി യാതൊന്നുമില്ല. ആ ഭൂതങ്ങളുടെ എല്ലാ ബീജവും ഞാൻതന്നെ.

ഇങ്ങനെ വിഭൂതിവിശേഷത്തെ പറഞ്ഞതിന്നുശേഷം ഈ പ്രകരണം അവസാനിപ്പിക്കുവാൻ ഭാവിക്കുന്ന ഭഗവാൻ കാര്യരൂപത്തിൽ കാണപ്പെടുന്നതെല്ലാം കാരണം മാത്രമാകുന്നു എന്ന ന്യായപ്രകാരം സകലവും ഞാൻതന്നെയാണെന്ന് സാമാന്യേന

ഉൽബോധിപ്പിക്കുന്നു. എടോ അർജ്ജുനാ! ആകാശാദി സർവ്വ ഭൂതങ്ങളുടേയും ഉത്പത്തിക്കു കാരണമായ അവ്യക്തം എന്ന തത്ത്വം ഏതൊന്നോ അതു ഞാനാകുന്നു. കാര്യം എന്നതു കാരണം മാത്രമാകയാൽ സർവ്വവും ഞാൻതന്നെ എന്നു സൂചിപ്പിക്കുന്നു. ഈ സംഗതിയെ മറ്റൊരുവിധത്തിൽ പറയുന്നു. സച്ചിദാനന്ദബ്രഹ്മമായ എന്നോടുകൂടാതെ (എന്റെ സച്ചിദാനന്ദവ്യാപ്തിയെക്കൂടാതെ) അതിൽനിന്ന് വേറിട്ടിരിക്കുന്ന ചരമോ അചരമോ ആയ വസ്തു മൂന്നുലോകത്തുമില്ല. ഇക്കാണപ്പെടുന്നത് 'ബ്രഹ്മംതന്നെ' (ബ്രഹ്മൈവേദം സർവ്വം) എന്ന ശ്രുതിയുടെ അർത്ഥത്തെ ഭഗവാൻ സ്പഷ്ടമാക്കിയിരിക്കുന്നു.

40. നാന്തോഽസ്തി മമ ദിവ്യാനാം
വിഭൂതീനാം പരന്തപ!
ഏഷ തൂദ്ദേശതഃ പ്രോക്തോ
വിഭൂതേർവിസ്തരോ മയാ.

ഹേ ശത്രുനാശനാ! ദിവ്യങ്ങളായ എന്റെ വിഭൂതികൾക്ക് അവസാനമില്ല. അവയുടെ വിസ്തരം ഞാൻ നിനക്കായി ഇങ്ങനെ ചുരുക്കി നിർദ്ദേശിച്ചുവെന്നേയുള്ളൂ.

ഈ ജഗത്തുമുഴുവനും എന്റെ വിഭൂതിയായതുകൊണ്ട് അതിന് അവസാനമില്ലെന്നു കാണിക്കുന്നു. നിർവ്വികാരപരബ്രഹ്മത്തിൽ സവികാരങ്ങളായ മഹദാദിതത്ത്വങ്ങളോടുകൂടെ ആവിർഭവിച്ചും തിരോധാനം ചെയ്തുകൊണ്ടും കളിക്കുന്ന ത്രിഗുണാത്മികയായ മായ യാതൊന്നോ അത് ദിവ്യ (കളിക്കാരി നർത്തകി) ആകുന്നു. (ദിവ്യതി=കളിക്കുന്നു, അതുകൊണ്ടു ദിവ്യം). ആ മായയിൽനിന്നുണ്ടായവയെല്ലാം ദിവ്യകൾതന്നെ. എന്റെ സാന്നിദ്ധ്യമാണ് മഹദാദിതത്ത്വങ്ങൾ മായയിൽനിന്ന് ഉണ്ടാകുവാൻ കാരണം. അതുകൊണ്ട് എന്റെ ആ വിഭൂതികൾക്കവസാനം (ഇത്രയാണെന്നുള്ള അവധി) ഇല്ല. ആദിത്യന്മാരിൽ ഞാൻ വിഷ്ണുവെന്നിങ്ങനെ അവധിപ്പെടുത്തി നിന്നോടു പറഞ്ഞത് ഏതൊന്നോ അതു നിന്നെ ഉദ്ദേശിച്ചു സൂചിപ്പിച്ച സാരാംശം മാത്രമാണെന്നു ധരിച്ചുകൊള്ളുക.

41. യദ് യദ് വിഭൂതിമത് സത്ത്വം
ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാവഗച്ഛ ത്വം
മമ തേജോഽംശസംഭവം.

വിഭൂതിമത്തും (ഐശ്വര്യയുക്തവും) ശ്രീമത്തും (ഊർജ്ജസ്വലവും) ആയിട്ട് ഏതേതെല്ലാം വസ്തുക്കളുണ്ടോ, അവയെല്ലാം എന്റെ തേജസ്സിന്റെ അംശത്തിൽനിന്ന് ഉണ്ടായവയാണെന്നു നീ ധരിച്ചുകൊള്ളുക.

അങ്ങനെയാണെങ്കിൽ അങ്ങയുടെ വിഭൂതിവിശേഷം അറിവാൻ എന്താണ് ഉപായം എന്നാണു ശങ്കയെങ്കിൽ ഇപ്പോൾ പറയുന്ന ലക്ഷണംകൊണ്ടറിഞ്ഞുകൊള്ളുക എന്നുത്തരം പറയുന്നു. ഇഹലോകത്തിലോ പരലോകത്തിലോ ചേതനമോ അചേതനമോ ആയ ഏതൊന്നിൽ പ്രഭാവം, ധനം, പുണ്യകർമ്മം, വിദ്യ, തപസ്സ്, ശൗര്യം, ധൈര്യം, ഔദാര്യം, ശമം, ദമം എന്ന സൽഗുണങ്ങളുടെയോ ജ്ഞാനത്തിന്റെയോ സമൃദ്ധി കാണപ്പെടുന്നുവോ, ഓജസ്സ്,തേജസ്സ്, ബലം, പൗരുഷം എന്നിവകൊണ്ട് അതിമഹത്തായി ഏതൊന്നുണ്ടോ, ലക്ഷ്മി, കാന്തി, ബുദ്ധി, കീർത്തി, സ്ഫൂർത്തി എന്നിവകൊണ്ട് ശ്രീമത്തായി കാണപ്പെടുന്നത് ഏതൊന്നോ അതെല്ലാം എന്റെ പ്രകാശശക്തിയുടെ ലേശാംശത്തിൽനിന്നുണ്ടായതാണെന്നു നീ ധരിച്ചുകൊള്ളുക.

42. അഥവാ ബഹുനൈതേന
കിം ജ്ഞാതേന തവാർജ്ജുന!
വിഷ്ടഭ്യാഹമിദം കൃത്സ്ന-
മേകാംശേന സ്ഥിതോ ജഗത്.

അഥവാ, ഹേ അർജ്ജുനാ! ഇങ്ങനെ വിസ്തൃതമായി അറിഞ്ഞതുകൊണ്ടു നിനക്ക് എന്തുപ്രയോജനം? ഞാൻ ഈ ജഗത്തു മുഴുവനും എന്റെ ഒരംശംകൊണ്ടു ധരിച്ച് സ്ഥിതിചെയ്യുന്നു.

'ആദിത്യാനാമഹം വിഷ്ണു' എന്നുതുടങ്ങി 'ജ്ഞാനം ജ്ഞാനവതാമഹം' എന്ന് അവസാനിക്കുന്നതുവരെയുള്ള ശ്ലോകങ്ങളെക്കൊണ്ട് മന്ദബുദ്ധികളുടെ ഉപാസനത്തിന് വിഭൂതിവിശേഷങ്ങളെ പ്രതിപാദിച്ചതിന്നുശേഷം ഇപ്പോൾ വിഭൂതി വിസ്തരജ്ഞാനംകൊണ്ടും അതിന്റെ ഉപാസനംകൊണ്ടും പരമഫലമില്ലെന്നും നിർവ്വിശേഷനായ പരമേശ്വരനെയാണ് ബുദ്ധിമാന്മാരായ മുമുക്ഷുക്കൾ ഉപാസിക്കേണ്ടതെന്നും ഉപദേശിച്ചുകൊണ്ട് ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു. എടോ അർജ്ജുനാ! എന്റെ വിഭൂതികൾക്കവസാനമില്ല. അവയെ പറയുവാനോ അറിയുവാനോ സാധിക്കയുമില്ല. ശുദ്ധാത്മാവും മുഖ്യാധികാരിയുമായ നിനക്ക് അനേകം വിധത്തിലുള്ള ഈ അറിവുകൊണ്ട് എന്താണു ഫലം? അതിന്റെ ഉപാസനകൊണ്ട് ചിത്തശുദ്ധിയോ മോക്ഷമോ സിദ്ധിക്കയില്ലെന്നു സാരം. എന്തുകൊണ്ടെന്നാൽ എല്ലാ വിഭൂതികളിലും ഈശ്വരത്വബുദ്ധിയുണ്ടായാൽ അനേകനാണ് ഈശ്വരൻ എന്നാണല്ലോ വന്നുകൂടുക. ആ ഓരോ ഈശ്വരന്റേയും വിശേഷതാരതമ്യം നിമിത്തം ചിത്തത്തിന്നു പ്രസാദമോ ശാന്തിയോ സിദ്ധിക്കുകയില്ലല്ലോ. അതുകൊണ്ട് മുഖ്യാധികാരിയായ നീ സംസാരബന്ധമുക്തിക്കായി സർവ്വേശ്വരനും ഏകനുമായ എന്നെ ഭേദബുദ്ധികൂടാതെ ഉപാസിച്ചുകൊള്ളുക. നിർവ്വിശേഷനായ ഞാൻ മായാകാര്യമായി കാണപ്പെടുന്ന സകലലോകത്തേയും ഏകാംശംകൊണ്ട് വ്യാപിച്ചിരിക്കുന്നു. സർവ്വാത്മാവായ ആ ഏകനായ എന്നെ സർവ്വേശ്വരനാണെന്ന് അറിഞ്ഞ് ഉപാസിച്ചുകൊള്ളുക. പരിപൂർണ്ണനായ പരമേശ്വരൻ നിരവയവനായിരിക്കേ, ഏകാംശം എന്ന അംശകല്പനം സാധുവാകുന്നതെങ്ങനെയാണെന്ന് ശങ്കയുണ്ടാകും. അവയവമില്ലാത്ത ആകാശത്തിൽ മേഘത്തിൽ വ്യാപ്തിയുള്ള ഭാഗത്തെ മേഘാകാശം എന്നു കല്പിക്കുന്നതുപോലെ നിരംശമായ ബ്രഹ്മത്തിന്നും മായയിൽ വ്യാപ്തി നിമിത്തം അതോടുചേർന്നതുപോലെ വിചാരിക്കപ്പെടുന്ന ഭാഗത്തെ കല്പിച്ചുംകൊണ്ടാണ് 'ഏകാംശം' എന്നു പറഞ്ഞിരിക്കുന്നത്. 'പാദോസ്യ വിശ്വാ ഭൂതാനി' എന്ന ശ്രുതി പ്രകാരം മായോപാധികമായ അംശത്താൽ സർവ്വലോകവ്യാപ്തി പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ട് സർവ്വാത്മാവായി, സർവ്വത്തിലും വിച്ഛിത്തിയില്ലാതെ സച്ചിദാനന്ദസ്വരൂപത്താൽ അനുസ്യൂതനായ എന്നെ സംസാരസാഗരത്തിൽ നിന്നുദ്ധരിക്കുവാനായി സേവിച്ച് കൃതാർത്ഥനായി ഭവിക്കുക, എന്നാണ് ഉപദേശത്തിന്റെ സാരം. മായാവ്യാപ്തിയില്ലാത്ത മുക്കാലംശം മുക്തന്മാർക്കാസ്പദമാണ് എന്നുകൂടെ പുരുഷസൂക്തസാരാംശം ധരിച്ചുകൊള്ളണം.

## അദ്ധ്യായം 11

**35. വിശ്വരൂപദർശനയോഗം** – "ഈ പ്രപഞ്ചം മുഴുവൻ ഞാൻ എന്റെ ഒരംശംകൊണ്ടുമാത്രം വ്യാപിച്ചു സ്ഥിതിചെയ്യുന്നു," എന്ന ഭഗവദ്വചനം കേട്ടപ്പോൾ ജഗദാത്മകമായ ആ ഈശ്വരരൂപം ഒന്നു നേരിട്ടു കാണണമെന്ന് അർജ്ജുനന് ആഗ്രഹമുണ്ടായി. അർജ്ജുനൻ ഭഗവാനോട് ഇപ്രകാരം തന്റെ അഭിലാഷം അറിയിച്ചു:

"ഭഗവാനേ, അങ്ങ് എന്നെ അനുഗ്രഹിക്കുവാനായി പറഞ്ഞ അത്യന്തം ഗോപ്യവും ആത്മാനാത്മവിവേകം ജനിപ്പിക്കുവാൻ പര്യാപ്തവുമായ വാക്കുകൾ ഞാൻ കേട്ടു. എന്റെ അവിവേകത്തിന്നും അറുതിവന്നു. ഭൂതജാലങ്ങളുടെ ഉത്ഭവം, പ്രളയം എന്നിവയെക്കുറിച്ചും അങ്ങയിൽനിന്നുതന്നെ സവിസ്തരം എനിക്കു കേൾക്കുവാൻ കഴിഞ്ഞു. അങ്ങയുടെ ശാശ്വതമായ മാഹാത്മ്യത്തെപ്പറ്റിയും ഞാൻ കേട്ടു. അതെല്ലാം ഉള്ളതാണെന്നും എനിക്കു വിശ്വാസമുണ്ട്. അങ്ങയുടെ ജ്ഞാനം, ഐശ്വര്യം, ശക്തി, ബലം, വീര്യം, തേജസ്സ് എന്നിവയാൽ സമ്പന്നവും വൈഷ്ണവിവുമായ ആ രൂപം കാണുവാൻ ഞാനാഗ്രഹിക്കുന്നു.

അതു കാണുവാൻ എനിക്കു കഴിവുണ്ടെന്ന് അങ്ങു വിചാരിക്കുന്നുണ്ടെങ്കിൽ അങ്ങയുടെ അനശ്വരമായ ആ രൂപം എനിക്കു കാണിച്ചുതന്നാലും."

അർജ്ജുനന്റെ അപേക്ഷ കേട്ട് ഭഗവാൻ ഇപ്രകാരം പറഞ്ഞു:

"എടോ അർജ്ജുനാ! അസംഖ്യങ്ങളും പല നിറത്തിലും പല ആകൃതിയിലുമുള്ളതും, ദിവ്യങ്ങളുമായ എന്റെ രൂപങ്ങളെ നീ കണ്ടുകൊള്ളുക. പന്ത്രണ്ട് ആദിത്യന്മാരേയും എട്ട് വസുക്കളേയും പതിനൊന്നു രുദ്രന്മാരേയും രണ്ട് അശ്വിനീദേവന്മാരേയും ഏഴ് മരുത്തുകളേയും നീ കണ്ടുകൊള്ളുക. അതുപോലെ മനുഷ്യലോകത്ത് നീയോ മറ്റാരെങ്കിലുമോ മുൻപ് കണ്ടിട്ടില്ലാത്ത ആശ്ചര്യങ്ങളേയും നീ കാണുക. ചരാചരങ്ങളോടുകൂടി പ്രപഞ്ചം മുഴുവൻ എന്റെ ശരീരത്തിൽ ഒരിടത്തു സ്ഥിതിചെയ്യുന്നതും നീ കാണുക. സംഭവിക്കുമോ ഇല്ലയോ എന്നു നീ സംശയിക്കുന്ന ജയപരാജയാദികളേയും ആഗ്രഹിക്കുന്നപക്ഷം നിനക്ക് എന്നിൽ സാക്ഷാത്കരിക്കാവുന്നതാണ്. എന്നാൽ നിന്റെ പ്രാകൃതമായ ഈ കണ്ണുകൊണ്ട് വിശ്വരൂപധരനായ എന്നെ കാണുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് അതിന്നുപറ്റിയ ദിവ്യമായ ചക്ഷുസ്സ് ഇതാ ഞാൻ നിനക്കു നല്കുന്നു. അതിന്റെ സഹായത്തോടുകൂടി ഈശ്വരനായ എന്റെ യോഗശക്ത്യതിശയത്തെ നീ കണ്ടുകൊള്ളുക."

ഇപ്രകാരം പറഞ്ഞതിന്റെശേഷം മഹായോഗേശ്വരനായ ശ്രീകൃഷ്ണൻ പരമവും ഐശ്വരവുമായ വിശ്വരൂപം അർജ്ജുനന് കാണിച്ചുകൊടുത്തു. അനേകം മുഖങ്ങളോടും കണ്ണുകളോടും കൂടിയതും പലതരത്തിൽ വിസ്മയകരങ്ങളായ കാഴ്ചകളോടുചേർന്നതും അനേകം ദിവ്യാഭരണങ്ങൾ അണിഞ്ഞതും ഉയർത്തിപ്പിടിക്കപ്പെട്ട അസംഖ്യം ദിവ്യായുധങ്ങൾ ധരിച്ചതുമായിരുന്നു ആ രൂപം. എല്ലാ ദിക്കുകളിലേക്കും മുഖങ്ങളോടുകൂടിയവനും, എല്ലാ ആശ്ചര്യങ്ങളും ഒത്തുചേർന്ന് രൂപം എടുത്തവനും നാശമില്ലാത്തവനുമായ ആ ദേവൻ ദിവ്യങ്ങളായ മാല്യങ്ങളും വസ്ത്രങ്ങളും ദിവ്യഗന്ധം വിതറുന്ന അനുലേപനങ്ങളും അണിഞ്ഞിരുന്നു. ആ മഹാത്മാവിന്റെ പ്രഭ ആകാശത്തിൽ ആയിരം ആദിത്യന്മാർ ഒന്നിച്ച് ഉദിച്ചാൽ ഉണ്ടാകാവുന്ന പ്രഭയേക്കാൾ ജാജ്ജ്വല്യമാനമായിരുന്നു.

വിശ്വരൂപം ധരിച്ച ദേവദേവനായ ശ്രീകൃഷ്ണന്റെ ശരീരത്തിൽ ഒരു ഭാഗത്ത് ദേവന്മാർ, പിതൃക്കൾ, മനുഷ്യർ തുടങ്ങിയ ഭേദങ്ങളോടുകൂടിയ ജഗത്തുമുഴുവൻ സ്ഥിതിചെയ്യുന്നതായി അർജ്ജുനന്ന് അപ്പോൾ കാണുവാൻ കഴിഞ്ഞു. ആ കാഴ്ചകൊണ്ടു വിസ്മയഭരിതനും, രോമാഞ്ചം പൂണ്ടവനുമായ അർജ്ജുനൻ തലകുനിച്ചു നമസ്കരിച്ചുകൊണ്ട് തൊഴുകൈയോടുകൂടി ഇപ്രകാരം പറഞ്ഞു:

"ഭഗവാനേ, അവിടുത്തെ ശരീരത്തിൽ എല്ലാ ദേവന്മാരേയും, സ്ഥാവരങ്ങളും, ജംഗമങ്ങളും, നാനാതരം ആകൃതിവിശേഷങ്ങൾ ഉള്ളവയുമായ സകല ജീവജാലങ്ങളേയും പൃഥിവിയാകുന്ന താമരയുടെ മദ്ധ്യത്തിൽ മേരുപർവ്വതമാകുന്ന കർണ്ണികയിൽ സ്ഥിതിചെയ്യുന്ന പ്രജാപതിയാകുന്ന ബ്രഹ്മാവിനേയും വസിഷ്ഠാദികളായ എല്ലാ മഹർഷിമാരേയും, വാസുകി തുടങ്ങിയ ദിവ്യങ്ങളായ സകല നാഗങ്ങളേയും ഞാൻ കാണുന്നു. അനേകം കൈയും, അനേകം വയറും, അനേകം വായും, അനേകം കണ്ണും ചേർന്ന അളവറ്റ അങ്ങയുടെ രൂപം ഞാൻ എവിടേയും കാണുന്നു. എന്നാൽ വിശ്വരൂപനായ അങ്ങയുടെ ആദിയും, അന്തവും, മദ്ധ്യവും എനിക്ക് കാണുവാൻ കഴിയുന്നില്ല. ശിരസ്സിൽ കിരീടമണിഞ്ഞും കൈകളിൽ ഗദയും ചക്രവും ധരിച്ചും എങ്ങും പ്രഭാപൂരം പൊഴിച്ചും വിലസുന്ന തേജോരാശിയായ അങ്ങയെ നല്ലപോലെ നോക്കിക്കാണുവാൻ പ്രയാസമായിരിക്കുന്നു. കത്തിയെരിയുന്ന അഗ്നിപോലേയും, സൂര്യനെപ്പോലേയും എങ്ങും പ്രകാശിക്കുന്ന അങ്ങയെ എന്തെന്നു പരിച്ഛേദിക്കുവാനും പ്രയാസമായിരിക്കുന്നു. അങ്ങ് മുമുക്ഷുക്കളാൽ അറിയപ്പെടേണ്ട പരബ്രഹ്മവും, ഈ ജഗത്തിന്റെ പരമമായ ആശ്രയവും, ശാശ്വതങ്ങളായ ധർമ്മങ്ങളുടെ പരിപാലകനും, നിത്യനും സനാതനനുമായ പുരുഷനും ആകുന്നു എന്നാണ് എന്റെ അഭിപ്രായം. ആദിമദ്ധ്യാന്തങ്ങൾ ഇല്ലാത്തവനും അറുതിയില്ലാത്ത വീര്യത്തോടുകൂടിയവനും അസംഖ്യം കൈകളുള്ളവനും സൂര്യചന്ദ്രന്മാരാകുന്ന കണ്ണുകളോടുകൂടിയവനും, ജ്വലിക്കുന്ന അഗ്നിയാകുന്ന മുഖത്തോടുകൂടിയവനും സ്വതേജസ്സുകൊണ്ട് ഈ പ്രപഞ്ചത്തെ മുഴുവൻ തപിപ്പിക്കുന്നവനുമായിട്ടാണ് ഞാൻ ഭവാനെ കാണുന്നത്. ആകാശത്തിനും ഭൂമിക്കും ഇടയ്ക്കുള്ള ഈ അന്തരീക്ഷവും എല്ലാ ദിക്കുകളും, വിശ്വരൂപധരനും ഏകനുമായ ഭഗവാനാൽത്തന്നെ നിറയപ്പെട്ടുകാണുന്നു. അങ്ങയുടെ ആശ്ചര്യകരവും ഉഗ്രവുമായ ഈ രൂപംകണ്ട് മൂന്നുലോകങ്ങളും ഭയപ്പെട്ടു വിറച്ചുപോകുന്നുണ്ട്. ഭൂമിയുടെ ഭാരം അപഹരിപ്പാൻ അവതരിച്ചവരും മനുഷ്യാകൃതി പൂണ്ടവരും ഈ യുദ്ധത്തിൽ പങ്കെടുത്തുകൊണ്ടിരിക്കുന്നവരുമായ വസുക്കൾ തുടങ്ങിയ ദേവസമൂഹങ്ങൾ അങ്ങയിൽ വന്നു വിലയം പ്രാപിക്കുന്നതായി ഞാൻ കാണുന്നു. ഭീതരായ മറ്റുചിലർ ഓടി രക്ഷനേടുവാൻ കഴിയാതെ തൊഴുകൈയോടെ അങ്ങയെ സ്തുതിക്കുന്നു. യുദ്ധം അടുത്തുവരുമ്പോഴുള്ള ദുർന്നിമിത്തങ്ങൾ കണ്ട് മഹർഷിമാരും സിദ്ധന്മാരും ജഗത്തിനു മോക്ഷം കൈവരട്ടെ എന്നു പറഞ്ഞതിന്നുശേഷം അങ്ങയെ സമ്പൂർണ്ണങ്ങളായ കീർത്തനങ്ങൾകൊണ്ടു സ്തുതിക്കുന്നു. രുദ്രന്മാർ, ദൈത്യന്മാർ, വസുക്കൾ, വിശ്വദേവന്മാർ, അശ്വികൾ, മരുത്തുകൾ, പിതൃക്കൾ, ഹാഹാ ഹൂഹൂ പ്രഭൃതികളായ ഗന്ധർവ്വന്മാർ, കുബേരൻ തുടങ്ങിയ യക്ഷന്മാർ, വിരോചനാദികളായ അസുരന്മാർ, കപിലൻ തുടങ്ങിയ സിദ്ധന്മാർ ഇവരെല്ലാം വിസ്മയത്തോടെ അങ്ങയെ നോക്കുന്നു. അനേകം മുഖങ്ങൾ, അനേകം കണ്ണുകൾ, അനേകം കൈകൾ, അനേകം കാലുകൾ ഇവയോടു ചേർന്നതും ദംഷ്ട്രകളുടെ ബാഹുല്യം കൊണ്ട് വികൃതവും, അത്യധികം ബൃഹത്തുമായ അങ്ങയുടെ രൂപം കണ്ടിട്ട് എന്നെപ്പോലെതന്നെ എല്ലാ പ്രാണികളും ഭയചകിതരായിരിക്കുന്നു. ആകാശം മുട്ടുമാറ് നില്ക്കുന്നവനും, പ്രകാശമാനനും, ഭയങ്കരങ്ങളും ബഹുവിധങ്ങളുമായ രൂപങ്ങൾ കൈക്കൊണ്ടവനും പിളർന്ന വായോടും തിളങ്ങുന്ന നീണ്ട കണ്ണുകളോടുംകൂടിയവനുമായ അങ്ങയെ കണ്ടിട്ട് എന്റെ അന്തരാത്മാവ് ഭയംകൊണ്ടു പ്രകമ്പിതമാകുന്നു എന്നുമാത്രമല്ല എനിക്കു ധൈര്യവും മനസ്സമാധാനവും ലഭിക്കുന്നുമില്ല. പ്രളയകാലത്ത് എല്ലാ ലോകങ്ങളേയും ദഹിപ്പിച്ചുകൊണ്ട് കത്തിയുയരുന്ന അഗ്നിയാണ് കാലാനലൻ. കാലാനലതുല്യങ്ങളും ദംഷ്ട്രകൾകൊണ്ടു വികൃതങ്ങളുമായ അങ്ങയുടെ മുഖങ്ങൾ കണ്ടിട്ട് പരിഭ്രാന്തനായിത്തീർന്നിരിക്കുന്ന എനിക്ക് ദിക്കുകൾ തിരിച്ചറിയുവാൻകൂടി കഴിയുന്നില്ല. എന്നുതന്നെയല്ല ഒരു സ്വാസ്ഥ്യവും കിട്ടുന്നുമില്ല. അതുകൊണ്ട് ഭഗവാനേ, അങ്ങ് പ്രസാദിക്കേണമെന്നു ഞാൻ അപേക്ഷിക്കുന്നു. ധൃതരാഷ്ട്രന്റെ സകല പുത്രന്മാരും, മറ്റുരാജാക്കന്മാരും ഭീഷ്മർ, ദ്രോണർ, സൂതപുത്രനായ കർണ്ണൻ എന്നിവരും നമ്മുടെ പക്ഷത്തിലുള്ള ധൃഷ്ടദ്യുമ്നൻ തുടങ്ങിയ യോധപ്രധാനന്മാരും ദംഷ്ട്രകൾകൊണ്ടു വികൃതങ്ങളും ഭയങ്കരങ്ങളുമായ അങ്ങയുടെ വേദന കുഹരത്തിലേക്ക് ഇതാ അതിവേഗത്തിൽ കടന്നുകൂടുന്നു. അവരിൽ ചിലർ അങ്ങയുടെ പല്ലുകളുടെ ഇടയിൽ ഭക്ഷിക്കപ്പെടുന്ന മാംസക്കഷണംപോലെ കോർത്തുചേർന്നിരിക്കുന്നതായിക്കാണുന്നു. അവരുടെ തലകൾ പൊടിഞ്ഞു ചിന്നിച്ചിതറിപ്പോയിരിക്കുന്നു. നദികളിലെ ജലപ്രവാഹങ്ങൾ സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെ ഈ ഭൂലോകവീരന്മാർ ഇതാ അങ്ങയുടെ ജ്വലിച്ചുകൊണ്ടിരിക്കുന്ന വക്ത്രങ്ങളിൽ ചെന്നുവീഴുന്നു. കത്തിയെരിയുന്ന തീയിൽ നശിക്കാനായി ഈയൽപ്പാറ്റകൾ വേഗത്തിൽ ചെന്നുവീഴുന്നതുപോലെ അങ്ങയുടെ വായിൽ നശിക്കാനായി പ്രാണികൾ വേഗത്തിൽ ചെന്നുവീണുകൊണ്ടിരിക്കുന്നു. അങ്ങ് അങ്ങനെ നാലുപാടുംനിന്നു വന്നുപതിക്കുന്ന സകലപ്രാണിജാലങ്ങളേയും ജ്വലിക്കുന്ന മുഖങ്ങൾകൊണ്ട് വിഴുങ്ങി നുണയുന്നു. അങ്ങയുടെ ഉഗ്രമായ ദീപ്തികൾ സമസ്തലോകങ്ങളേയും തേജസ്സിൽ മുക്കി

തപിപ്പിക്കുന്നു. ഉഗ്രരൂപനായ അങ്ങ് ആരെന്ന് എന്നോട് അരുളിച്ചെയ്താലും. അല്ലയോ ദേവദേവാ, അങ്ങയെ ഞാൻ നമസ്കരിക്കുന്നു. അവിടുന്നു പ്രസാദിക്കണേ! ആദിപുരുഷനായ അങ്ങയെക്കുറിച്ചു വിശദമായി അറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്. അങ്ങയുടെ ഈ ബഹുവിധ വ്യാപാരങ്ങളെക്കുറിച്ച് എനിക്ക് ഒന്നും അറിയുവാൻ കഴിയുന്നില്ലല്ലോ."

അർജ്ജുനന്റെ ചോദ്യങ്ങൾ കേട്ട് ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു:

"എടോ അർജ്ജുനാ, ഞാൻ ലോകസംഹാരം ചെയ്യുന്ന കാലനാണ്. രൂപംകൊണ്ട് ഇപ്പോൾ ഞാൻ ഇവിടെ ഇപ്രകാരം പ്രവർത്തിക്കുന്നത് ലോകരെ സംഹരിക്കാനായി എതിരായി നില്ക്കുന്ന ഈ സൈന്യത്തിലുള്ള യോദ്ധാക്കളിൽ നിന്റെ പ്രയത്നമില്ലെങ്കിലും ഇനി അവർ ആരും ജീവിച്ചിരിക്കുകയില്ല. ഭീഷ്മദ്രോണകർണ്ണാദികളെക്കുറിച്ച് നീ സംശയിക്കുന്നുണ്ടല്ലോ. അവരും ഇനി ജീവിച്ചിരിക്കുകയില്ല. അതുകൊണ്ട് നീ എഴുന്നേറ്റ് യുദ്ധംചെയ്യുക. ദേവന്മാരാൽപ്പോലും ജയിക്കപ്പെടുവാൻ കഴിയാത്തവരായ ഭീഷ്മദ്രോണാദികളെ ജയിച്ചു എന്ന യശസ്സ് നീ നേടുക. പുണ്യംകൊണ്ടു മാത്രമേ അതു ലഭിക്കുകയുള്ളു. ദുര്യോധനാദികളായ ശത്രുക്കളെ ജയിച്ച് നിഷ്കണ്ടകമായ രാജ്യം നീ അനുഭവിക്കുക! ഈ ശത്രുക്കൾ മുമ്പേതന്നെ എന്നാൽ കൊല്ലപ്പെട്ടവരാണ്. നീ അതിൽ ഒരു 'നിമിത്തം' മാത്രമായിത്തീർന്നാലും. ദ്രോണൻ ധനുർവ്വേദാചാര്യനും ദിവ്യാസ്ത്രസമ്പന്നനും നിന്റെ ഗുരുവുമാണ്. ഭീഷ്മൻ സ്വച്ഛന്ദമൃത്യുവും പരശുരാമനാൽപ്പോലും തോല്പിക്കപ്പെടാത്ത വീരനുമാണ്. ജയദ്രഥന്റെ പിതാവ് 'തന്റെ പുത്രന്റെ ശിരസ്സ് ഭൂമിയിൽ പതിച്ചാൽ അത് ഭൂമിയിൽ പതിപ്പിക്കുന്നവന്റെ ശിരസ്സ് ഭൂമിയിൽ പതിക്കണം' എന്ന സങ്കല്പത്തോടെ തപസ്സുചെയ്യുന്നുണ്ട്. കർണ്ണന് ഇന്ദ്രൻ നല്കിയ അമോഘമായ ഒരു ശക്തി ഉണ്ട്. എന്നാൽ ഈ വീരന്മാരെല്ലാം എന്നാൽ കൊല്ലപ്പെട്ടു കഴിഞ്ഞു. നീ ഒരു നിമിത്തം മാത്രമായി നിന്ന് അവരെ ജയിക്കുകയേ വേണ്ടൂ. നീ ഒട്ടും അവരെക്കുറിച്ചു ഭയപ്പെടേണ്ട കാര്യമില്ല. നീ യുദ്ധംചെയ്താലും. യുദ്ധത്തിൽ നീ നിന്റെ ശത്രുക്കളെ തീർച്ചയായും ജയിക്കും."

ഭഗവാന്റെ ഈ വാക്കുകൾകേട്ട് ഏറ്റവും ഭയപ്പെട്ട് ദേഹം കിടുകിടെ വിറയ്ക്കുന്ന അർജ്ജുനൻ തൊഴുകൈയോടെ വീണ്ടും വീണ്ടും നമസ്കരിച്ചുകൊണ്ട് ഗദ്ഗദത്തോടുകൂടി ഇപ്രകാരം പറഞ്ഞു:

"ഭഗവാനേ, ലോകം അങ്ങയെക്കുറിച്ച് കീർത്തിച്ചും കേട്ടും ആനന്ദമടയുകയും ഭക്തിപരവശരാകുകയും ചെയ്യുന്നു. അങ്ങയെ കണ്ടിട്ട് രാക്ഷസന്മാർ ഓരോ ദിക്കിലേക്ക് ഓടിപ്പോകുന്നു. അങ്ങയെ എല്ലാ സിദ്ധന്മാരും ആദരവോടെ നമസ്കരിക്കുന്നു. ഇതെല്ലാം യുക്തംതന്നെ. ഗുരുക്കന്മാരിൽവെച്ച് ഗുരുവായും ഹിരണ്യഗർഭന്നുകൂടി കാരണഭൂതനുമായ അങ്ങയെ അവർ എന്തുകൊണ്ട് നമസ്കരിക്കുന്നില്ല? ആ ആരാധനകൾക്കും നമസ്കാരത്തിന്നും അവിടുന്നുതന്നെയാണ് അർഹൻ. ജഗന്നിവാസനും നിത്യനും ദേവദേവനുമായ അങ്ങ് വേദാന്തങ്ങളിൽ സത്തിനും അസത്തിനുപരിയായി കീർത്തിക്കപ്പെടുന്ന അക്ഷരംതന്നെയാണ്. ആദിദേവനും പുരാണപുരുഷനുമായ ഭവാനാണ് ഈ ജഗത്തിന്റെ പരമമായ ആധാരം. വേത്താവും വേദ്യവും ഉത്തമ്മായ വൈഷ്ണവപദവും അവിടുന്നുതന്നെ. അനന്തരൂപനായ അങ്ങുതന്നെയാണ് ഈ വിശ്വം നിറഞ്ഞുനില്ക്കുന്നത്. അങ്ങുതന്നെയാണ് വായുവും യമനും അഗ്നിയും വരുണനും ചന്ദ്രനും പിതാമഹനും പിതാമഹന്റെ പിതാവും. അങ്ങേയ്ക്ക് നമസ്കാരം. വീണ്ടും വീണ്ടും ആയിരംപ്രാവശ്യം അങ്ങയെ ഞാൻ നമസ്കരിച്ചുകൊള്ളുന്നു. അല്ലയോ സർവ്വാത്മൻ, സർവ്വാത്മകനായ അങ്ങയ്ക്ക് മുൻപിലും പിൻപിലും എന്നല്ല സകല ദിക്കുകളിലും എന്റെ നമസ്കാരം! അനന്തമായ വീര്യത്തോടും അമിതമായ പരാക്രമത്തോടുംകൂടിയ അവിടുന്ന് ഏകനായ ആത്മാവെന്ന നിലയിൽ ജഗത്തുമുഴുവൻ നിറഞ്ഞു നിലകൊള്ളുന്നു. അതുകൊണ്ടുതന്നെയാണ് അങ്ങ് സർവ്വാത്മകനാകുന്നത്. ഭഗവാനേ, ഞാൻ അങ്ങയെ എന്റെ സമവയസ്കനെന്നു തെറ്റിദ്ധരിച്ച് ആദരവില്ലാതെ 'ഹേ കൃഷ്ണാ, ഹേ യാദവാ, എടോ സഖേ' എന്നെല്ലാം വിളിച്ചുപോയിട്ടുണ്ട്. ഈശ്വരനായ അങ്ങയുടെ ഈ മാഹാത്മ്യത്തെക്കുറിച്ച് അറിവില്ലാതെ മൂഢനായ ഞാൻ പ്രമാദംകൊണ്ടും പ്രണയംകൊണ്ടും അങ്ങനെ ചെയ്തുപോയതാണ്. കളിക്കുമ്പോഴും കിടക്കുമ്പോഴും ഇരിക്കുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും ഏകാന്തത്തിലും പരസ്യമായി, വിനോദത്തിനായി, ഞാൻ അങ്ങയെ നിന്ദിച്ചിരിക്കും. അങ്ങനെയുള്ള സകല അപരാധങ്ങളും ക്ഷമിക്കണമെന്ന് അചിന്ത്യപ്രഭാവനായ അങ്ങയോട് ഞാൻ പ്രാർത്ഥിക്കുന്നു. അങ്ങ് ചരാചരാത്മകമായ ലോകത്തിന്റെ പിതാവാണ്. അങ്ങ് പൂജ്യനായ ഗുരുവും ഗുരുക്കന്മാരിൽ ശ്രേഷ്ഠനുമാണ്. മൂന്നുലോകങ്ങളിലും അങ്ങയോടു തുല്യനായി ആരും ഇല്ലാതിരിക്കേ അങ്ങയേക്കാൾ ഉന്നതനായ ഒരാൾ എങ്ങനെ ഉണ്ടാകും? അതുകൊണ്ട് സ്തോതവ്യനും ഈശ്വരനുമായ അങ്ങയെ സാഷ്ടാംഗം നമസ്കരിച്ച് ഇതാ ഞാൻ പ്രസാദിപ്പിച്ചുകൊള്ളുന്നു. അല്ലയോ ദേവാ, പുത്രന്റെ അപരാധം പിതാവെന്നപോലെ, സ്നേഹിതന്റെ അപരാധം സ്നേഹിതനെന്നപോലെ, സ്വപ്രിയയുടെ അപരാധം ഭർത്താവെന്നപോലെ, എന്റെ അപരാധം അവിടുന്ന് ക്ഷമിക്കണേ! മുമ്പ് ആർക്കും ലഭിക്കാത്ത ഈ വിശ്വരൂപദർശനം ലഭിച്ചതിൽ എനിക്ക് അത്യധികമായ സന്തോഷമുണ്ട്. എന്നാൽ ഭയംകൊണ്ട് എന്റെ മനസ്സ് കിടന്നു ചലിക്കുന്നു. അതുകൊണ്ട് ഭഗവാനേ, അവിടുന്ന് നയനാനന്ദകരമായ ആ രൂപത്തെ എനിക്കു കാണിച്ചുതരണേ! ദേവേശനും ജഗന്നിവാസനുമായ അങ്ങ് എന്നിൽ പ്രസാദിക്കണേ! ശിരസ്സിൽ കിരീടവും കൈകളിൽ ഗദയും ചക്രവും ധരിച്ച അങ്ങയുടെ പൂർവ്വരൂപം കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. സഹസ്രബാഹുവും വിശ്വമൂർത്തിയുമായി നില്ക്കുന്ന അങ്ങയുടെ ഈ രൂപം ഉപസംഹരിച്ച് ചതുർഭുജനായ ആ വസുദേവപുത്രന്റെ രൂപം കൈക്കൊണ്ടാലും!"

അർജ്ജുനൻ ഭയപ്പെട്ടുപോയിരിക്കുന്നു എന്നു മനസ്സിലാക്കിയ ഭഗവാൻ ഉടനെത്തന്നെ വിശ്വരൂപം ഉപസംഹരിച്ചു. അനന്തരം പാർത്ഥനെ പ്രിയവചനങ്ങളാൽ ആശ്വസിപ്പിച്ചുകൊണ്ട് ഇപ്രകാരം തുടർന്നു:

"എടോ അർജ്ജുനാ, എനിക്കു നിന്നോടുള്ള അനുഗ്രഹബുദ്ധികൊണ്ടാണ് പ്രസന്നനായ ഞാൻ എന്റെ ഐശ്വര്യസാമർത്ഥ്യം ഉപയോഗിച്ച് ഈ വിശ്വരൂപം നിനക്കു കാണിച്ചുതരുന്നത്. തേജോമയവും അനന്തവും ആദിഭൂതവുമായ ഈ എന്റെ രൂപം നീ അല്ലാതെ വേറെ ആരും ഇതുവരെ കണ്ടിട്ടുള്ളതല്ല. വേദങ്ങൾ നാലും വേണ്ടവണ്ണം അദ്ധ്യയനം ചെയ്തതുകൊണ്ടോ യജ്ഞങ്ങളെപ്പറ്റി പരിപൂർണ്ണമായ അറിവ് സമ്പാദിച്ചതുകൊണ്ടോ തുലാപുരുഷാദികളായ ദാനങ്ങൾ ചെയ്തതുകൊണ്ടോ അഗ്നിഹോത്രം തുടങ്ങിയ ശ്രൗതാദികർമ്മങ്ങൾ അനുഷ്ഠിച്ചതുകൊണ്ടോ ചാന്ദ്രായണാദികളായ ഘോരതപസ്സുകൾ ചെയ്തതുകൊണ്ടോ മനുഷ്യലോകത്ത്, നീയല്ലാതെ വേറെ ഒരുവൻ, എന്റെ ഈ വിശ്വരൂപം ദർശിക്കുവാൻ ശക്തനാകുന്നതല്ല. എന്റെ ഘോരമായ ഈ രൂപംകണ്ട് നീ ഭയപ്പെടുകയും വിഷമിക്കുകയും വേണ്ടാ. നീ ഭീതികളഞ്ഞ് സന്തുഷ്ടനായി വീണ്ടും ശംഖും ചക്രവും ഗദയും ധരിച്ചതും നാലു കൈകളോടുകൂടിയതുമായ എന്റെ ആ ഇഷ്ടപ്പെട്ട രൂപത്തെത്തന്നെ കണ്ടുകൊള്ളുക."

ഇങ്ങനെ പറഞ്ഞതിന്നുശേഷം തന്റെ സ്വന്തം രൂപം വീണ്ടും ഭഗവാൻ അർജ്ജുനനു കാണിച്ചുകൊടുത്തു. മാത്രമല്ല, ആ മഹാത്മാവ് സൗമ്യമൂർത്തിയായിത്തീർന്നു.

ഭീതനായ അർജ്ജുനനെ ആശ്വസിപ്പിക്കുകയും ചെയ്തു. ഭഗവാന്റെ സൗമ്യവും മാനുഷവുമായ രൂപം കണ്ടപ്പോൾ അർജ്ജുനൻ സ്വസ്ഥനും പ്രസന്നനുമായിത്തീർന്നു.

ഭഗവാൻ ഇപ്രകാരം തുടർന്നു: "എടോ അർജ്ജുനാ, നീ ഇപ്പോൾ കണ്ട എന്റെ വിശ്വരൂപം കാണുവാൻ അത്ര എളുപ്പത്തിൽ സാദ്ധ്യമാകുന്നതല്ല. ഈ രൂപം കാണുവാൻ ദേവ

ന്മാർപോലും എന്നും കൊതിക്കാറുണ്ട്. എന്നാൽ നിനക്കു ലഭിച്ച ഭാഗ്യം അവർക്ക് ഇതുവരെയും ഉണ്ടായിട്ടില്ല. വേദങ്ങൾ, തപസ്സ്, ദാനം, യജ്ഞം ഇവകൊണ്ടൊന്നും നീ കണ്ടവിധത്തിൽ എന്നെ കാണുവാൻ സാദ്ധ്യമല്ല. എന്നിൽ ഏകാന്തമായ ഭക്തിയുള്ളവന്നു മാത്രമേ വിശ്വാത്മകനായ എന്നെ യഥാർത്ഥമായി അറിയുവാനും സാക്ഷാത്കരിക്കുവാനും മോക്ഷംപ്രാപിക്കുവാനും സാധിക്കയുള്ളു. എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുന്നവനും എന്നെത്തന്നെ പരഗതിയായി കരുതുന്നവനും ധന-പുത്ര-മിത്ര-കളത്രാദികളിൽ സക്തിയില്ലാത്തവനും ഒരു ജീവിയോടും വിരോധം തോന്നാത്തവനുമായ എന്റെ ഭക്തൻ എന്നെത്തന്നെ പ്രാപിക്കുന്നതാണ്. അവന്നു ഞാൻതന്നെയാണ് പരഗതി. വേറെ ഗതി അവന് ഇല്ല. ഇതാണ് നിനക്കു തരുവാനുള്ള എന്റെ ഏറ്റവും പ്രിയപ്പെട്ട ഉപദേശം.

## അദ്ധ്യായം 11

**വിശ്വരൂപദർശനം** - മന്ദബുദ്ധികൾ ചിത്തശുദ്ധിവഴി മോക്ഷം സാധിക്കുവാനുള്ള ഉപായമായി സ്വവിഭൂതിയെ ഉപാസിക്കണമെന്നും, ബുദ്ധിമാന്മാരാകട്ടെ സർവ്വാത്മകമായ സഗുണസ്വരൂപത്തെത്തന്നെ ഉപാസിക്കണമെന്നും പറഞ്ഞുകഴിഞ്ഞു. ഇപ്പോൾ അർജ്ജുനൻ പ്രാർത്ഥിക്കുകയാൽ മായാവിലാസത്താൽ വിശ്വാത്മകനായ ഭഗവാൻ തന്റെ സ്വരൂപത്തെ അർജ്ജുനന്നു കാണിച്ചുകൊടുക്കുന്നതാണ് ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നത്.

അർജ്ജുനൻ പറഞ്ഞു:

1. മദനുഗ്രഹായ പരമം
ഗുഹ്യമദ്ധ്യാത്മസംജ്ഞിതം
യത്ത്വയോക്തം വചസ്തേന
മോഹോഽയം വിഗതോ മമ.

എന്നെ അനുഗ്രഹിക്കുവാൻ വേണ്ടി പരമവും ഗുഹ്യവും ആദ്ധ്യാത്മികവും ആയി ഭവാൻ പറഞ്ഞ വാക്കുകളാൽ എന്റെ ഈ മോഹം നശിച്ചുപോയിരിക്കുന്നു.

അല്ലയോ ഭഗവാനേ, എന്നെ അനുഗ്രഹിക്കുവാൻ ആത്മാവിന്റെ യഥാർത്ഥമായ സ്വരൂപത്തെ വിവരിക്കുന്നതും അയോഗ്യന്മാരോട് ഉപദേശിക്കാൻ പാടില്ലാത്തതുകൊണ്ട് ഗോപനീയവും, ആത്മാവ് കർത്താവും ഭോക്താവുമല്ലെന്ന പരമാർത്ഥം സ്ഥാപിക്കുന്നതുമായ ഏതൊരു വചനം അങ്ങുന്നു പറഞ്ഞുവോ ആ വചനത്താൽ എന്റെ തെറ്റായ ബോധം (ഞാൻ കൊല്ലുന്നവനും ഭീഷ്മാദികൾ കൊല്ലപ്പെടുന്നവരുമാണെന്നുണ്ടായിരുന്ന വിചാരം) ഇപ്പോൾ നശിച്ചിരിക്കുന്നു. ശരീരം, മനസ്സ്, ബുദ്ധി എന്നിവയല്ല ആത്മാവ് എന്നും, ജന്മാദികളായ എല്ലാ വികാരങ്ങളേയും അതിക്രമിച്ചിരിക്കുന്ന ഏകനായ പരമാത്മാവ് യാതൊന്നും പ്രവർത്തിക്കുന്നില്ലെന്നും അങ്ങയുടെ കാരുണ്യത്താൽ സ്പഷ്ടമായറിഞ്ഞിരിക്കുന്നു.

2. ഭവാപ്യയൗ ഹി ഭൂതാനാം
ശ്രുതൗ വിസ്തരശോ മയാ
ത്വത്തഃ കമലപത്രാക്ഷ!
മാഹാത്മ്യമപി ചാവ്യയം.

ഹേ, കമലദളലോചനാ! ഭൂതങ്ങളുടെ ഉൽപ്പത്തിയും വിലയവും അങ്ങയുടെ അവ്യയമായ മാഹാത്മ്യവും അങ്ങയിൽനിന്നുതന്നെ ഞാൻ വിസ്തരിച്ചുകേട്ടു.

ഭഗവാൻ ചെയ്തുതന്ന ഉപകാരത്തെ വെളിപ്പെടുത്തിക്കൊണ്ട് ഭഗവാനെ സ്തുതിച്ചതിന്നുശേഷം ഭഗവാന്റെ ആ സ്വരൂപത്തെ കാണുവാൻ ആഗ്രഹിച്ച് ഭഗവാന്റെ മാഹാത്മ്യത്തെക്കുറിച്ചു പ്രസ്താവിക്കുന്നു. അല്ലയോ പരമാത്മാവേ, അങ്ങയിൽനിന്നുതന്നെ ആകാശാദിഭൂതങ്ങളുടേയും അവയിൽനിന്നുണ്ടായ സകല കാര്യങ്ങളുടേയും ഉല്പത്തിലയങ്ങളേയും അങ്ങയുടെ സർവ്വാത്മഭാവത്തേയും സർവ്വേശ്വരത്വത്തേയും ഞാൻ വിസ്തരിച്ചുകേട്ടു.

'കമലപത്രാക്ഷാ!' എന്ന പദത്തിന്ന് 'താമരക്കണ്ണൻ' എന്ന സാധാരണമായ അർത്ഥം പറയാതെ 'പരമാത്മൻ' എന്നെടുത്തു പറഞ്ഞത് ഈ അദ്ധ്യായത്തിലെ പ്രകൃതത്തെ സൂചിപ്പിച്ചുകൊണ്ടാണ്. കം=ബ്രഹ്മസുഖം, 'അലതി' = പ്രകാശിക്കുന്നു എന്നത് ഏതൊന്നോ അത് 'കമലം'. ബ്രഹ്മസുഖപ്രകാശം, പത്രം=പതനത്തിൽനിന്ന് ത്രാണം ചെയ്യുന്നത് കമലപത്രം, കമലപത്രത്താൽ ആലക്ഷിക്കപ്പെടുന്നവൻ (പ്രാപിക്കപ്പെടുന്നവൻ) കമലപത്രാക്ഷൻ. ജ്ഞാനത്താൽ പ്രാപ്യമായ പരമാത്മാവ് എന്നർത്ഥം. 'അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രലയസ്തഥാ' ജഗത്തിന്റെ ഉല്പത്തിപ്രലയസ്ഥാനം ഞാൻതന്നെ എന്നും, 'പ്രകൃതിം സ്വാമവഷ്ടഭ്യ' എന്റെ പ്രകൃതിയെ അവലംബിച്ചിട്ട് ഞാനിതെല്ലാം സൃഷ്ടിക്കുന്നുവെന്നും മുമ്പേ ഭഗവാൻ പറഞ്ഞിട്ടുണ്ട്. ഇതെല്ലാം ഓർത്തുകൊണ്ടാണ് 'ശ്രുതൗ വിസ്തരശോമയാ' എന്ന് അർജ്ജുനൻ ഇപ്പോൾ പറഞ്ഞിരിക്കുന്നത്.

3. ഏവമേതദ്യഥാർത്ഥ ത്വ-
മാത്മാനം പരമേശ്വര!
ദ്രഷ്ടുമിച്ഛാമി തേ രൂപ-
മൈശ്വരം പുരുഷോത്തമ!

ഹേ പരമേശ്വരാ! അങ്ങയെപ്പറ്റി അങ്ങുപറഞ്ഞതെല്ലാം പരമാർത്ഥംതന്നെ. ഹേ പുരുഷോത്തമാ! അങ്ങയുടെ ഐശ്വരമായ ആ രൂപം ദർശിക്കുവാൻ ഞാൻ ഇച്ഛിക്കുന്നു.

എല്ലാറ്റിനേയും അതിശയിക്കുന്നതുകൊണ്ട് പരമനായും, സർവ്വത്തേയും വ്യാപരിപ്പിക്കുന്നതുകൊണ്ട് ഈശ്വരനായുമിരിക്കുന്ന അല്ലയോ പരമേശ്വരാ! സർവ്വജ്ഞനായ ഭഗവാൻ പറഞ്ഞതു സത്യംതന്നെ. സർവ്വത്തിന്നും കാരണവും സർവ്വത്ര വ്യാപരിച്ചിരിക്കുന്നതും സർവ്വത്തേയും നിയന്ത്രിക്കുന്നതും അങ്ങയാണെന്നുള്ളതിൽ എനിക്കു സംശയമില്ല. പരീക്ഷിച്ചറിയേണമെന്നുമില്ല. സർവ്വേശ്വരനായ അങ്ങയുടെ വചനം അസത്യമാകയില്ല. എന്നാൽ അങ്ങയുടെ അനുഗ്രഹത്തിന്ന് പാത്രമായിരിക്കുന്ന എനിക്ക് ഹേ പുരുഷോത്തമാ! എന്റെ ജന്മസാഫല്യത്തിന്നുവേണ്ടി അങ്ങയുടെ സമഗ്രമായ ജ്ഞാനം, തേജസ്സ്, ശക്തി എന്നിവകൊണ്ട് ശോഭിക്കുന്നതും സർവ്വാത്മകവുമായ സ്വരൂപത്തെ കാണുവാൻ ഞാനാഗ്രഹിക്കുന്നു.

4. മന്യസേ യദി തച്ഛക്യം
മയാ ദ്രഷ്ടുമിതി പ്രഭോ!
യോഗേശ്വര! തതോ മേ ത്വം
ദർശയാത്മാനമവ്യയം.

പ്രഭോ! യോഗേശ്വരാ! അതു ദർശിക്കുവാനുള്ള കഴിവ് എനിക്കുണ്ടെന്ന് അങ്ങ് കരുതുന്നുവെങ്കിൽ അങ്ങയുടെ അവ്യയമായ സ്വരൂപം എനിക്കു കാണിച്ചുതരേണമേ!

"സൃഷ്ടി, സ്ഥിതി, ലയം, പ്രവേശം, നിയമനം ഇവയ്ക്കെല്ലാം സമർത്ഥനായ മഹാപ്രഭോ! അങ്ങയുടെ ആ രൂപം എനിക്കു കാണുവാൻ സാധിക്കുന്നതാണെന്ന് അങ്ങു വിചാരിക്കുന്നുണ്ടെങ്കിൽ, ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണെന്ന് ഭക്തന്മാർക്കനുഭവപ്പെടുത്തുന്ന അല്ലയോ ജ്ഞാനയോഗപ്രവർത്തകാ! നാശമില്ലാത്തതുകൊണ്ടും ആശ്രിതന്മാരുടെ നാശത്തെ തീർക്കുന്നതുകൊണ്ടും നാശമില്ലാത്തതായ ആ സ്വരൂപം എനിക്കു കാണിച്ചുതരുവാൻ അങ്ങയ്ക്കു കരുണയുണ്ടാകേണമേ," എന്നു ഭഗവാനോട് അർജ്ജുനൻ പ്രാർത്ഥിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

5. പശ്യ മേ പാർത്ഥ! രൂപാണി
ശതശോഽഥ സഹസ്രശഃ
നാനാവിധാനി ദിവ്യാനി
നാനാവർണാകൃതീനി ച.

ഹേ, പാർത്ഥാ! ശതങ്ങളായും, സഹസ്രങ്ങളായും, നാനാ പ്രകാരങ്ങളായും, ദിവ്യങ്ങളായും, വിവിധങ്ങളായ വർണ്ണങ്ങളും, ആകൃതികളും പൂണ്ടവയായുമുള്ള എന്റെ രൂപങ്ങളെ നീ കണ്ടുകൊള്ളുക.

ഇപ്രകാരം പ്രാർത്ഥിച്ച അർജ്ജുനനോട് ഭഗവാൻ പറയുന്നു: "എടോ പാർത്ഥാ, ഭാരതാ! എന്റെ മായാശക്തിയിൽനിന്നുണ്ടായവയും ബഹുവിധരൂപങ്ങളും നാമധേയങ്ങളുള്ളവയും ഇതിന്ന് മുമ്പ് കണ്ടിട്ടില്ലാത്തവയും ആശ്ചര്യകരങ്ങളുമായ ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, അശ്വിനികൾ, മരുത്തുകൾ എന്നിങ്ങനെ നൂറുനൂറായിരമായി കാണപ്പെടുന്ന ആ വിശ്വരൂപം കാലതാമസംകൂടാതെ തന്നെ നീ കണ്ടുകൊള്ളുക."

6. പശ്യാദിത്യാൻ വസൂൻ രുദ്രാ-
നശ്വിനൗ മരുതസ്തഥാ
ബഹന്യദൃഷ്ടപൂർവാണി
പശ്യാശ്ചര്യാണി ഭാരത!

ഹേ ഭാരതാ! ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, അശ്വിനീദേവതകൾ, മരുത്തുകൾ ഇവരേയും അതുപോലെതന്നെ മുമ്പ് കണ്ടിട്ടില്ലാത്ത അനവധി അത്ഭുതങ്ങളേയും നീ കണ്ടുകൊള്ളുക.

അർജ്ജുനൻ ഈശ്വരസ്വരൂപം കാണുവാനാഗ്രഹിച്ചപ്പോൾ ഭഗവാൻ അർജ്ജുനന്നു സർവ്വത്ര നിറഞ്ഞിരിക്കുന്ന ആ വൈഷ്ണവരൂപം കാണിച്ചുകൊടുക്കാതെ ദേവാദിനാനാരൂപങ്ങളടങ്ങിയ രൂപത്തെ കാണിച്ചുകൊടുക്കുവാനൊരുങ്ങിയതിന്റെ ഉദ്ദേശമെന്തെന്നാൽ, രൂപനാമങ്ങൾ മായികങ്ങളാകയാൽ ഒരു രൂപത്തിലും പ്രത്യേകം മനസ്സുറപ്പിക്കാതെ സർവ്വാധിഷ്ഠാനമായ ഏകതത്വത്തിലുള്ള നിരന്തരഭാവനയാണ് യഥാർത്ഥോപാസനയുടെ സ്വരൂപം എന്ന ഈ തത്വം ബോധ്യപ്പെടുത്തുവാൻവേണ്ടിയാണെന്നു ധരിക്കേണ്ടതാണ്. എല്ലാ നാമരൂപങ്ങളും എന്നിലിരിക്കുന്നതിനാൽ ഏകനായ എന്നെ ഭജിക്കുന്നതുതന്നെയാണ് സമഗ്രമായ ഭജനം എന്നു സാരം.

7. ഇഹൈകസ്ഥം ജഗത് കൃത്സ്നം
പശ്യാദ്യ സചരാചരം
മമ ദേഹേ ഗുഡാകേശ!
യച്ചാന്യദ് ദ്രഷ്ടുമിച്ഛസി.

ഹേ, ഗുഡാകേശാ! ഇപ്പോൾ ഈ എന്റെ ദേഹത്തിൽ ചരാചരാത്മകമായ ജഗത്ത് മുഴുവനും ഏകത്ര സ്ഥിതിചെയ്യുന്നതു നീ ദർശിക്കുക. നിനക്ക് ഇനിയും വല്ലതും കാണണമെന്നുണ്ടെങ്കിൽ അതും നീ കണ്ടുകൊള്ളുക.

ആശ്ചര്യങ്ങളായ നാനാവിധരൂപങ്ങളെ എവിടെയാണു കാണേണ്ടതെന്ന ആകാംക്ഷയ്ക്കു സമാധാനം പറയുന്നു. (ചുറ്റുപാടും ഉള്ളതായ തലമുടിയുള്ളതുകൊണ്ട് ഗുഡാകേശൻ) ഹേ ഗുഡാകേശാ! സ്ഥാവരങ്ങളും ജംഗമങ്ങളുമായ സകലപദാർത്ഥങ്ങളുമടങ്ങിയിട്ടുള്ളതും, ഒരേ ദിക്കിൽത്തന്നെ നില്ക്കുന്നതുമായ എല്ലാ ജഗത്തും, ജയാപജയങ്ങളെ സംബന്ധിച്ച് മറ്റെന്തെങ്കിലുമോ കാണുവാൻ ആഗ്രഹമുണ്ടെങ്കിൽ അതും, എന്റെ ഈ ശരീരത്തിൽത്തന്നെ നീ കണ്ടുകൊള്ളുക.

8. ന തു മാം ശക്യസേ ദ്രഷ്ടു-
മനേനൈവ സ്വചക്ഷുഷാ
ദിവ്യം ദദാമി തേ ചക്ഷുഃ
പശ്യ മേ യോഗമൈശ്വരം.

എന്നാൽ നിന്റെ ഈ കണ്ണുകളെക്കൊണ്ടുമാത്രം എന്നെ ദർശിക്കുവാൻ നിനക്കു സാധിക്കയില്ല. അതിനാൽ ഞാൻ നിനക്ക് ദിവ്യചക്ഷുസ്സു നല്കാം. എന്റെ ഐശ്വരമായ യോഗത്തെ (യോഗശക്തിയെ) നീ ദർശിക്കുക.

എടോ അർജ്ജുനാ, പണ്ടു നീ ഇന്ദ്രാദിദേവന്മാരെ കണ്ടതുപോലെ എന്റെ അപ്രാകൃതവും ദിവ്യവുമായ വിശ്വരൂപത്തെ കാണുവാൻ നിനക്കു സാധിക്കുകയില്ല. പിന്നെ എങ്ങനെയാണു ഞാൻ കാണുക എന്നു വിഷാദം വേണ്ട. എന്റെ ദിവ്യമായ തേജസ്സ്വരൂപത്തെ കാണുവാൻ കഴിവുള്ള ദിവ്യനേത്രം ഞാൻ നിനക്കു നല്കാം. ആ കണ്ണുകൊണ്ട് എന്റെ ഈശ്വരഭാവത്തിന്നു കാരണമായി ലസിക്കുന്ന യോഗമായാപ്രഭാവത്തെ നീ കണ്ടുകൊള്ളുക. നിർഗുണനും നിരാകാരനും ഏകനുമായ പരിപൂർണ്ണ ബ്രഹ്മമായ ഞാൻ സർവ്വലോകസൃഷ്ട്യാദികാരണനായ പരമേശ്വരനായത് എങ്ങനെയാണെന്നു നീ കണ്ടുകൊള്ളുക.

സഞ്ജയൻ പറഞ്ഞു:

9. ഏവമുക്ത്വാ തതോ രാജൻ!
മഹായോഗേശ്വരോ ഹരിഃ
ദർശയാമാസ പാർത്ഥായ
പരമം രൂപമൈശ്വരം.

10. അനേകവക്ത്രനയന-
മനേകാത്ഭുതദർശനം
അനേകദിവ്യാഭരണം
ദിവ്യാനേകോദ്യതായുധം.

11. ദിവ്യമാല്യാംബരധരം
ദിവ്യഗന്ധാനുലേപനം
സർവ്വാശ്ചര്യമയം ദേവ-
മനന്തം വിശതോമുഖം.

ധൃതരാഷ്ട്രരാജാവേ! ഇപ്രകാരം അരുളിച്ചെയ്തശേഷം മഹായോഗേശ്വരനായ ശ്രീ ഹരി പാർത്ഥനു തന്റെ പരമ(വിശ്വ) രൂപം കാണിച്ചുകൊടുത്തു. ആ രൂപത്തിൽ അനവധി മുഖങ്ങളും, അനവധി നയനങ്ങളും, അനവധി അത്ഭുതദർശനാർഹങ്ങളായ ഭാവങ്ങളും കാണപ്പെട്ടു. അത് അനേകം ദിവ്യാഭരണങ്ങൾ, ദിവ്യമാല്യങ്ങൾ, ദിവ്യവസ്ത്രങ്ങൾ, സുഗന്ധമായ കുറിക്കൂട്ടുകൾ ഇവ അണിഞ്ഞും പ്രയോഗസന്നദ്ധങ്ങളായ അനവധി ദിവ്യായുധങ്ങൾ ധരിച്ചും വിളങ്ങി. ആ തേജോമയമായ രൂപം സർവ്വാശ്ചര്യകരവും, അനന്തവും, സർവ്വതോമുഖവും, ഐശ്വരവുമായിരുന്നു.

രാജാവേ, ഇപ്രകാരം പറഞ്ഞതിന്നുശേഷം മഹാമായയെ പ്രവർത്തിപ്പിക്കുന്നവനും സ്വഭക്തന്മാരുടെ മായാബന്ധത്തെ നശിപ്പിക്കുന്ന പരമാത്മാവുമായ മഹായോഗേശ്വരൻ ഈശ്വരഭാവത്തെ പ്രത്യക്ഷമാക്കുന്ന നിരതിശയമായ സ്വരൂപത്തെ അർജ്ജുനന്നു കാണുവാൻതക്കവിധം പ്രകാശിപ്പിച്ചു.

സഞ്ജയൻ ആ രൂപമെങ്ങനെയെന്ന് ധൃതരാഷ്ട്രന്നു വർണ്ണിച്ചുകൊടുക്കുന്നു. അനേകമുഖങ്ങളും അനേകനേത്രങ്ങളും ആ രൂപത്തിന്നുണ്ട്. വികൃതങ്ങളും സൗമ്യങ്ങളും സാധാരണങ്ങളും ഭയങ്കരങ്ങളും മുകളിലും താഴത്തും വിലങ്ങനെയും വ്യാപിച്ചവയും ദിവ്യങ്ങളും ആശ്ചര്യകരങ്ങളുമായ അനേകദർശനങ്ങൾക്കാസ്പദവും അപരിമിതപ്രഭയോടുകൂടിയ അനേകം ദിവ്യാഭരണങ്ങളും ഉയർത്തിപ്പിടിച്ചിരിക്കുന്ന ചക്രം, ഗദ തുടങ്ങിയ അസംഖ്യം ദിവ്യായുധങ്ങളും ധരിച്ചിരിക്കുന്നതും; എന്നു തന്നെയല്ല, അതിന്ദ്രിയമായ തേജസ്സ്, ബലം, വീര്യം, ശക്തി, രൂപം, ഗുണം, അവയവം, സ്ഥാനം എന്നിവയുടെ വിശേഷാവസ്ഥകൾകൊണ്ട് ആശ്ചര്യകരവും എങ്ങും തന്നെത്താൻ പ്രകാശിക്കുന്ന ദിവ്യസ്വരൂപമുള്ളതും, ദിവ്യങ്ങളായ ഹാരങ്ങൾ, വസ്ത്രങ്ങൾ ദിവ്യഗന്ധമുള്ള കുറിക്കൂട്ടുമുതലായവ ധരിച്ചതും സർവ്വാത്മകവും അപരിച്ഛിന്നവുമായ രൂപത്തെ ഭഗവാൻ അർജ്ജുനന്നു കാണിച്ചുകൊടുത്തു.

12. ദിവി സൂര്യസഹസ്രസ്യ
ഭവേദ് യുഗപദുത്ഥിതാ

യദി ഭാഃ സദൃശീ സാ സ്യാദ്

ഭാസസ്തസ്യ മഹാത്മനഃ.

ആകാശത്തിൽ ഒരായിരം സൂര്യന്മാരുടെ ഉദയം ഒരുമിച്ചുണ്ടാകുകയാണെങ്കിൽ അപ്പോഴുണ്ടാകുന്ന തേജസ്സ് ആ മഹാത്മാവിന്റെ തേജസ്സിന്നു തുല്യമാണെന്നു പറയാം.

സഞ്ജയൻ വിശ്വരൂപത്തിന്റെ അപ്രാകൃതപ്രകാശത്തെപ്പറ്റി ധൃതരാഷ്ട്രനോടു പറയുന്നു. ആകാശത്തിൽ ഒരേ സമയത്തിൽ അനേകായിരം സൂര്യന്റെ പ്രഭ മേഘത്തിന്റെ മറവുകൂടാതെ ഉത്ഭവിക്കുമെങ്കിൽ, ആ പ്രഭതന്നെ സദൃശമായിവരുമെങ്കിൽ, മഹാത്മാവായ ആ വിശ്വരൂപന്റെ പ്രഭയ്ക്ക് സദൃശമെന്നു പറയുവാൻ സാധിക്കും. ആയിരം സൂര്യൻ ഒരേ സമയത്തിൽ ഉദിക്കയില്ല. അഥവാ, ഉദിക്കുന്നതാണെങ്കിൽ ആ പ്രഭ ഈ വിശ്വരൂപപ്രഭയ്ക്ക് തുല്യമാകില്ല. ആയിരം സൂര്യന്റെ പ്രഭയെക്കാൾ വിശ്വരൂപപ്രകാശംതന്നെ അധികമായിരിക്കും എന്നു പറയുവാനേ തനിക്കു കഴിയുകയുള്ളുവെന്നാണ് സഞ്ജയന്റെ അഭിപ്രായം.

13. തത്രൈകസ്ഥം ജഗത്കൃത്സ്നം

പ്രവിഭക്തമനേകധാ

അപശ്യദ് ദേവദേവസ്യ

ശരീരേ പാണ്ഡവസ്തദാ.

ആ ദേവദേവന്റെ ശരീരത്തിൽ പലപ്രകാരത്തിൽ വിഭക്തമായ ജഗത്തുമുഴുവനും ഒന്നിച്ചു സ്ഥിതിചെയ്യുന്നതായും പാണ്ഡവൻ അപ്പോൾ കണ്ടു.

ഭഗവാൻ എപ്പോൾ അർജ്ജുനന്ന് ദിവ്യചക്ഷുസ്സ് സങ്കല്പിച്ചു നല്കിയോ അപ്പോൾ ദേവദേവനായ ഭഗവാന്റെ ആ ശരീരത്തിൽ ഒരു സ്ഥാനത്തിൽ ഇരിക്കുന്നതാണെങ്കിലും, ദേവന്മാർ, ഋഷികൾ, ഗന്ധർവ്വന്മാർ എന്നിങ്ങനെ അനേകവിധത്തിൽ വിഭജിക്കപ്പെട്ടിരിക്കുന്ന സമസ്തലോകത്തേയും അർജ്ജുനൻ തന്റെ കണ്ണുകൊണ്ട് കണ്ടു.

14. തതഃ സ വിസ്മയാവിഷ്ടോ

ഹൃഷ്ടരോമാ ധനഞ്ജയഃ

പ്രണമ്യ ശിരസാ ദേവം

കൃതാഞ്ജലിരഭാഷത.

അനന്തരം ധനഞ്ജയൻ വിസ്മയാവിഷ്ടനും രോമാഞ്ചമണിഞ്ഞവനുമായി ദേവനെ ശിരസാ പ്രണമിച്ച് തൊഴുകൈയോടുകൂടി പറഞ്ഞു.

ആ രൂപത്തെ കണ്ടപ്പോൾ അർജ്ജുനൻ അത്യധികം ആശ്ചര്യപ്പെട്ടു. ദേഹത്തിൽ സർവ്വത്ര രോമാഞ്ചമണിഞ്ഞു. കൈകൂപ്പി ദണ്ഡനമസ്കാരം ചെയ്തിട്ട് ഭഗവാനോട് ഇപ്രകാരം പറഞ്ഞു:

അർജ്ജുനൻ പറഞ്ഞു:

15. പശ്യാമി ദേവാംസ്തവ ദേവ! ദേഹേ

സർവാംസ്തഥാ ഭൂതവിശേഷസംഘാൻ

ബ്രഹ്മാണമീശം കമലാസനസ്ഥ-

മൃഷീംശ്ച സർവാനുരഗാംശ്ച ദിവ്യൻ.

ഹേ ദേവാ! ഞാൻ അങ്ങയുടെ ശരീരത്തിൽ സകല ദേവന്മാരേയും ഭൂതവിശേഷസംഘങ്ങളേയും (വിഭിന്നജീവികളേയും) കമലാസനസ്ഥനും ദേവേശനുമായ ബ്രഹ്മാവിനേയും എല്ലാ ഋഷിമാരേയും ദിവ്യങ്ങളായ ഉരഗങ്ങളേയും കാണുന്നു.

ഹേ ദേവാ! അങ്ങയുടെ ദേഹത്തിൽ സകല പ്രാണികളുടേയും നിയന്താവും പത്മാസനസ്ഥനും ചതുർമ്മുഖനുമായ ബ്രഹ്മാവിനേയും സനകാദികളായ ഋഷികളേയും ആദിശേഷനേയും, വാസുകി മുതലായ സർവ്വദിവ്യസർപ്പങ്ങളേയും, എല്ലാ ദേവന്മാരേയും വിഭിന്നങ്ങളായ സകല പ്രാണിവർഗ്ഗങ്ങളേയും ഭഗവാനേ, ഞാൻ കാണുന്നു.

16. അനേകബാഹൂദരവക്ത്രനേത്രം

പശ്യാമി ത്വാം സർവതോഽനന്തരൂപം

നാന്തം ന മധ്യം ന പുനസ്തവാദിം

പശ്യാമി വിശ്വേശ്വര! വിശ്വരൂപ!

ഹേ, വിശ്വേശ്വരാ! വിശ്വരൂപാ! അനന്തരൂപനായ അങ്ങയെ അനവധി ബാഹുക്കളും, അനവധി ഉദരങ്ങളും, അനവധി മുഖങ്ങളും, അനവധി നേത്രങ്ങളുമുള്ള വിധത്തിൽ ഞാൻ സർവ്വത്ര ദർശിക്കുന്നു. അവിടുത്തെ ആദിയോ, അന്തമോ, മദ്ധ്യമോ ഞാൻ കാണുന്നില്ല.

ഹേ, വിശ്വേശ്വരാ! ഹേ, വിശ്വരൂപാ! അനേകം കൈകൾ, അനേകം വയറുകൾ, അനേകം മുഖങ്ങൾ, അനേകം കണ്ണുകൾ എന്നിവയോടും അനേകം ആകൃതികളോടുംകൂടിയ അങ്ങയെ ഞാൻ എങ്ങും കാണുന്നു. അങ്ങയുടെ ആദിയേയോ, മദ്ധ്യത്തേയോ, അവസാനത്തേയോ ഭഗവാനേ, ഞാൻ കാണുന്നില്ല.

17. കിരീടിനം ഗദിനം ചക്രിണം ച

തേജോരാശിം സർവതോ ദീപ്തിമന്തം

പശ്യാമി ത്വാം ദുർന്നിരീക്ഷ്യം സമന്താദ്

ദീപ്താനലാർക്കദ്യുതിമപ്രമേയം.

കിരീടമണിഞ്ഞവനും, ഗദാഹസ്തനും, ചക്രധാരിയും, തേജോരാശിയും, സർവ്വത്ര ദീപ്തിമാനും, നേരെ നോക്കാൻ ആർക്കും പ്രയാസമുള്ളവനും, ഉജ്ജ്വലിക്കുന്ന അഗ്നിയുടേയും, സൂര്യന്റേയും കാന്തിയോടുകൂടിയവനും, അപ്രമേയനുമായ അങ്ങയെ ഞാൻ സർവ്വദിക്കിലും കാണുന്നു.

കിരീടം, ഗദ, ചക്രം എന്നിവ ധരിച്ചിരിക്കുന്ന തേജഃപുഞ്ജമായും, എല്ലായിടത്തും പ്രകാശത്തോടുകൂടിയും അത്യന്തം ഉജ്ജ്വലിക്കുന്ന സൂര്യനോടും അഗ്നിയോടും തുല്യമായ പ്രഭയോടുകൂടിയും, ഇന്ദ്രിയങ്ങൾകൊണ്ട് പരിച്ഛേദിക്കുവാൻ കഴിയാതെയും വിഷമംകൂടാതെ നോക്കാൻ കഴിയാതെയുമിരിക്കുന്ന അങ്ങയെ ഞാൻ കാണുന്നു.

18. ത്വമക്ഷരം പരമം വേദിതവ്യം

ത്വമസ്യ വിശ്വസ്യ പരം നിധാനം

ത്വമവ്യയഃ ശാശ്വതധർമ്മഗോപ്താ

സനാതനസ്ത്വം പുരുഷോ മതോ മേ.

അറിയപ്പെടേണ്ട പരമമായ അക്ഷരം (പരബ്രഹ്മം) അങ്ങാണ്. ഈ വിശ്വത്തിന്റെ പരമമായ നിധാനവും (ആശ്രയസ്ഥാനവും) അവ്യയനായ ശാശ്വതധർമ്മപാലകനും അങ്ങുതന്നെ. അങ്ങ് സനാതനനായ പുരുഷനുമാണ് എന്ന് എനിക്ക് ഉറപ്പുവന്നു.

അർജ്ജുനന്റെ ചിത്തം വിശ്വരൂപദർശനമാഹാത്മ്യത്താൽ പ്രസന്നമാകയും ശ്രീകൃഷ്ണഭഗവാന്റെ പരമാർത്ഥസ്വരൂപം ഇന്ന വിധത്തിലാണെന്നു ധരിക്കുകയും ചെയ്തതിനെ അർജ്ജുനൻ ഭഗവാനോടു പറയുന്നു: ഭഗവാനേ, അങ്ങ് നാശമില്ലാതിരിക്കുന്ന കൂടസ്ഥബ്രഹ്മമാകുന്നു. അവയവം, ആശ്രയം, ക്രിയ, എന്നിവ അങ്ങയ്ക്കില്ല. അതിനാൽ അങ്ങ് കൂടസ്ഥനാണെന്നു സാരം. 'ഏതദ്വൈ തദക്ഷരം ഗാർഗി' എന്ന ശ്രുത്യർത്ഥം അനുഭവപ്പെടുന്നു എന്നു കാണിക്കുന്നു. അതുകൊണ്ട് ഉത്തമോത്തമതത്ത്വം അങ്ങുതന്നെ. ഏതൊന്നിന്റെ സാക്ഷാൽ തത്ത്വമറിഞ്ഞാൽ സംസാരബന്ധത്തിൽനിന്ന് മോചനം ലഭിക്കുമോ? മോക്ഷേച്ഛയുള്ളവർ അറിയേണ്ടതായ ആ ആത്മാവ് (സർവ്വാന്തരൻ) അങ്ങുതന്നെ. സവിശേഷവും നിർവ്വിശേഷവുമായിരിക്കുന്ന വസ്തു (സാക്ഷാൽ ബ്രഹ്മം) അങ്ങുതന്നെയാണ്. എന്നാലും ജഗത്തിന്റെ ബീജമായി ഒന്നു വേറെ ഉണ്ടല്ലോ എന്ന ശങ്ക എനിക്കില്ല. എന്തുകൊണ്ടെന്നാൽ സർവ്വജഗത്തും ഏതൊന്നിൽ അടങ്ങിയിരിക്കുന്നുവോ അവ്യാകൃതം എന്നുപേരുള്ള ആ ബീജം അങ്ങുതന്നെയാകുന്നു. അങ്ങനെയാണെങ്കിലും ഉപാസ്യനും

ജഗന്നിയന്താവുമായ ഒരീശ്വരൻ അങ്ങയെക്കൂടാതെ വേറെയുണ്ടല്ലോ എന്ന ശങ്കയ്ക്കും അവകാശമില്ല. എന്തുകൊണ്ടെന്നാൽ യാതൊരുവിധത്തിലും നാശമില്ലാത്തവനും വേദോക്തവർണ്ണാശ്രമാദി ശാശ്വത ധർമ്മങ്ങളെ രക്ഷിക്കുന്ന സർവ്വേശ്വരനും അങ്ങുതന്നെ. അങ്ങനെയാണെങ്കിലും ജന്മാദി സംസാര ധർമ്മങ്ങളെ അനുഭവിക്കുന്ന ജീവൻ ഞാൻ അല്ലല്ലോ, അന്യനല്ല എന്ന ശങ്കയ്ക്കും അവകാശമില്ല. നാശരഹിതനും പുര്യഷ്ടകം എന്ന ഉപാധിയിൽ പ്രകാശിക്കുന്നവനുമായ ജീവൻ അങ്ങയിൽനിന്ന് ഭിന്നനല്ല. ഉപാധിനാശത്തിൽ ജീവൻ അങ്ങുതന്നെയാകുന്നതിനാൽ പുരുഷൻ എന്ന നാമധേയമുള്ള ജീവനും അങ്ങുതന്നെയാണെന്ന് ഞാനറിയുന്നു.

19. അനാദിമദ്ധ്യാന്തമനന്തവീര്യ-
മനന്തബാഹും ശശി സൂര്യനേത്രം
പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം
സ്വതേജസാ വിശ്വമിദം തപന്തം.

ആദിമദ്ധ്യാന്തരഹിതനും, അനന്തമായ വീര്യമുള്ളവനും, അനന്തബാഹുക്കളുള്ളവനും, സൂര്യചന്ദ്രന്മാരായ നേത്രങ്ങളോടുകൂടിയവനും, ദീപ്തങ്ങളായ അഗ്നിമുഖങ്ങൾ ഉള്ളവനും, സ്വതേജസ്സുകൊണ്ട് ഈ വിശ്വത്തെ തപിപ്പിക്കുന്നവനുമായി ഞാൻ അങ്ങയെ കാണുന്നു.

ഞാൻ തന്നെയാണ് സത്യജ്ഞാനാനന്ദലക്ഷണമായ ബ്രഹ്മവും, ഭൂതോൽപത്തിസ്ഥാനവും, സർവ്വേശ്വരനും ജ്ഞാനസ്വരൂപനും, എന്നുള്ള ശ്രുതിപ്രമാണം നീ പറഞ്ഞുവെങ്കിലും ഹേ അർജ്ജുനാ, എന്നെക്കൂടാതെ ഒരു ജഗത്തുള്ളതുകൊണ്ട് എല്ലാം ഞാനെന്നു വരുന്നതെങ്ങനെ എന്ന ശങ്കയ്ക്ക് അർജ്ജുനൻ സമാധാനം പറയുന്നു: ഭഗവാനേ, ആദിമധ്യാന്തങ്ങൾ എന്ന അവധി അങ്ങയ്ക്കില്ല. അങ്ങയുടെ വീര്യത്തിന്നവസാനമില്ല. എത്രയാണ് അങ്ങയ്ക്കു കൈകൾ എന്ന് നിർണ്ണയിക്കുവാൻ സാധ്യമല്ല. ചന്ദ്രനും, സൂര്യനും അങ്ങയുടെ നേത്രങ്ങളാണ്. ഉജ്ജ്വലിക്കുന്ന അഗ്നിക്കു തുല്യം അങ്ങയുടെ മുഖം ശോഭിക്കുന്നു. സ്വന്തമായ ശോഭകൊണ്ടുതന്നെ അങ്ങുന്നു ശോഭിക്കുന്നു. ഈവിധം കാണപ്പെടുന്ന അങ്ങുതന്നെ ഈ ലോകം എന്നു ഞാൻ കാണുന്നു. അദൃശ്യനായ അങ്ങയുടെ ദൃശ്യമായ സ്വരൂപംതന്നെയാണ് ഈ ലോകം. അങ്ങയിൽനിന്ന് ഭിന്നമായ ലോകമുണ്ടെന്നു ഞാൻ കാണുന്നില്ല. 'സർവ്വം ഖല്വിദം ബ്രഹ്മ' ഇക്കാണപ്പെടുന്നതു സർവ്വവും ബ്രഹ്മംതന്നെ എന്ന പ്രമാണം ഇപ്പോൾ തനിക്കനുഭവപ്പെട്ടിരിക്കുന്നുവെന്നു ചുരുക്കം.

20. ദ്യാവാപൃഥിവ്യോരിദമന്തരം ഹി
വ്യാപ്തം ത്വയൈകേന ദിശശ്ച സർവ്വാഃ
ദൃഷ്ട്വാ/ദ്ഭുതം രൂപമുഗ്രം തവേദം
ലോകത്രയം പ്രവ്യഥിതം മഹാത്മൻ!

ഹേ മഹാത്മാവേ! ആകാശം, ഭൂമി ഇവയുടെ ഈ മദ്ധ്യഭാഗവും, ദിക്കുകൾ സർവ്വവും, ഏകനായ അങ്ങയാൽതന്നെ വ്യാപ്തമായിരിക്കുന്നു. അത്ഭുതവും ഉഗ്രവുമായ അങ്ങയുടെ ഈ രൂപം കണ്ടിട്ട് മൂന്നുലോകവും അത്യന്തം വ്യഥിതമായി ത്തീർന്നിരിക്കുന്നു.

'അങ്ങുതന്നെ ലോകം' എന്നു പറയുവാൻ കാരണമെന്തെന്ന് വ്യക്തമാക്കുന്നു. ഭൂമിയുടേയും ആകാശത്തിന്റേയും അന്തരാളം മുഴുവനും, കിഴക്കുതുടങ്ങിയ സകല ദിക്കുകളും, അങ്ങുന്നാകുന്ന ഏകതത്ത്വത്താൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. ചരാചരാത്മകമായ സകലവും അങ്ങയാൽ വ്യാപിച്ചതായി കാണപ്പെടുന്നു. ഏതൊന്ന് മറ്റേതൊന്നിനാൽ വ്യാപിക്കപ്പെടുന്നുവോ ആ വസ്തു അതുതന്നെ, എന്ന ന്യായപ്രകാരം അങ്ങയാൽ വ്യാപിക്കപ്പെട്ട ചരാചരാത്മകമായ സർവ്വലോകവും അങ്ങുതന്നെ 'ബ്രഹ്മൈവേദം സർവ്വം' ഈ കാണപ്പെടുന്ന സകലവും ബ്രഹ്മംതന്നെ എന്ന ശ്രുതിയും എന്നെ അനുഗ്രഹിക്കുന്നു. ഇങ്ങനെ ഭഗവാന്റെ സർവ്വാത്മഭാവത്തെ അറിഞ്ഞ അർജ്ജുനൻ കണ്ടുകൊണ്ടിരിക്കുന്ന വിശ്വരൂപത്തെക്കുറിച്ചുതന്നെ പ്രതിപാദിക്കുന്നു. അതിമഹത്തായ ഈ ലോകംതന്നെ ശരീരമായിരിക്കുന്നതുകൊണ്ട് ഹേ മഹാത്മാവേ! ആശ്ചര്യകരവും അതിഭയങ്കരവുമായ അങ്ങയുടെ ഈ രൂപം കണ്ടിട്ട് മൂന്നുലോകത്തിലുമുള്ള പ്രാണിജാലങ്ങളും ക്ഷോഭിച്ചും വ്യാകുലപ്പെട്ടുമിരിക്കുന്നു.

21. അമീ ഹി ത്വാം സുരസംഘാ വിശന്തി
കേചിദ് ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി
സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസംഘാ!
സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ

ഈ സുരസംഘങ്ങളാകട്ടെ അങ്ങയിൽ പ്രവേശിക്കുന്നു. ചിലർ ഭീതന്മാരായി തൊഴുകൈയോടെ പ്രാർത്ഥിക്കുന്നു. സ്വസ്തിവചനം ഉച്ചരിച്ച് മഹർഷികളും സിദ്ധസംഘങ്ങളും അങ്ങയെ പുഷ്കലങ്ങളായ, ശ്രേഷ്ഠങ്ങളായ, സ്തുതികളാൽ സ്തുതിക്കുന്നു.

അങ്ങ് ശാശ്വതധർമ്മരക്ഷകനാണെന്നറിയുന്നവരും ബലവാന്മാരുമായ ഈ ദേവസംഘങ്ങൾ, ഉഗ്രസ്വരൂപനാണെങ്കിലും അങ്ങയെ കാണുവാൻ സമീപത്തേക്കു വരുന്നു. ദുർബ്ബലന്മാരായ മറ്റു ചിലർ ഭയപ്പെട്ടവരായി ദൂരത്തുനിന്ന് കൈകൂപ്പിക്കൊണ്ടു സ്തുതിക്കുന്നു. ഭൃഗു മുതലായ മഹർഷിമാരുടേയും കപിലാദികളായ സിദ്ധന്മാരുടേയും സംഘങ്ങൾ ലോകത്തിന്നു സ്വസ്തി ഭവിക്കട്ടെയെന്ന് ഉച്ചരിച്ചുംകൊണ്ട് ശബ്ദാർത്ഥപുഷ്ടിയുള്ള സ്തോത്രങ്ങളാൽ അങ്ങയെ സ്തുതിക്കുന്നു.

22. രുദ്രാദിത്യാ വസവോ യേ ച സാദ്ധ്യാ
വിശ്വേ/ശ്വിനൗ മരുതശ്ചോഷ്മപാശ്ച
ഗന്ധർവ്വയക്ഷാസുരസിദ്ധസംഘാ
വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവ്വേ.

രുദ്രന്മാരും, ആദിത്യന്മാരും, വസുക്കളും, സാദ്ധ്യന്മാരും, വിശ്വേദേവന്മാരും, അശ്വിനീദേവന്മാരും, മരുത്തുക്കളും, ഊഷ്മപന്മാരും (പിതൃക്കളും) ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സിദ്ധന്മാർ എന്നിവരുടെ സംഘങ്ങളും സകലരുംതന്നെ വിസ്മിതന്മാരായി അങ്ങയെ വീക്ഷിച്ചുകൊണ്ട് നില്ക്കുന്നു.

രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ, സാദ്ധ്യന്മാർ, വിശ്വേദേവന്മാർ, അശ്വികൾ, മരുദ്ദേവന്മാർ, പിതൃദേവന്മാർ, ഗന്ധർവ്വന്മാർ, യക്ഷസ്സുകൾ, അസുരന്മാർ, സിദ്ധഗണങ്ങൾ എന്നിവരെല്ലാം അത്ഭുതപ്പെട്ടുകൊണ്ട് അങ്ങയെ നോക്കുന്നു.

23. രൂപം മഹത് തേ ബഹുവക്ത്രനേത്രം
മഹാബാഹോ! ബഹുബാഹൂരുപാദം
ബഹൂദരം ബഹുദംഷ്ട്രാകരാളം
ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാ/ഹം.

ഹേ മഹാബാഹോ! അനവധി വക്ത്രങ്ങളും, നേത്രങ്ങളും, അനേകം ബാഹുക്കളും, ഊരുക്കളും, പാദങ്ങളും, അസംഖ്യം ഉദരങ്ങളും ഉള്ളതും, ബഹുദംഷ്ട്രാദികളെക്കൊണ്ട് ഭയാനകവും ആയ അങ്ങയുടെ മഹത്തായ രൂപം ദർശിച്ചിട്ട് ലോകങ്ങൾ ഏറ്റവും വ്യഥിതങ്ങളായിരിക്കുന്നു. അതുപോലെ ഞാനും ഏറ്റവും വ്യഥിതനായി ഭവിച്ചിരിക്കുന്നു.

അനേകം മുഖങ്ങൾ, അനേകം നേത്രങ്ങൾ, അനേകം ബാഹുക്കൾ, അനേകം ഊരുക്കൾ, അനേകം പാദങ്ങൾ, അനേകം ഉദരങ്ങൾ, അനേകം ഭയങ്കര ദംഷ്ട്രകൾ എന്നിവയോടുകൂടിയ അങ്ങയുടെ മഹത്തായ രൂപത്തെ നോക്കി സകല പ്രാണിവർഗ്ഗങ്ങളും ഞാനും ഏറ്റവും ഭയചകിതന്മാരായിരിക്കുന്നു!

24. നഭഃ സ്പൃശം ദീപ്തമനേകവർണ്ണം
വ്യാത്താനന ദീപ്തവിശാലനേത്രം
ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ
ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ!

ഹേ, വിഷ്ണോ! ആകാശസ്പർശിയും ദീപ്തങ്ങളായ അനേകവർണ്ണങ്ങളോടുകൂടിയവനും, വായ് പിളർന്നവനും, ദീപ്തങ്ങളായ വിശാലനേത്രങ്ങളുള്ളവനും ആയ അങ്ങയെ ദർശിച്ച് അത്യന്തം വ്യഥിതാന്തരാത്മാവായിത്തീരുകയാൽ എനിക്കു ധൈര്യമോ ശമമോ ഉണ്ടാകുന്നില്ല.

ദുഃഖത്തിന്റെ കാരണം അർജ്ജുനൻ സ്പഷ്ടമാക്കുന്നു. അല്ലയോ സർവ്വത്രപരിപൂർണ്ണാ! ആകാശമെന്നപോലെ സർവ്വത്തേയും സ്പർശിച്ചും, തേജോവിശേഷത്താൽ ഉജ്ജ്വലിച്ചും, ബ്രഹ്മവാദികളായ അനേകം ദേവന്മാരുടെ രൂപങ്ങളോടുകൂടിയും, സൂര്യമണ്ഡലംപോലെ പ്രകാശിക്കുന്ന വിശാലനേത്രങ്ങളോടുകൂടിയുമിരിക്കുന്ന അങ്ങയെ കണ്ടിട്ട് പ്രക്ഷുബ്ധമായ അന്തരാത്മാവോടുകൂടിയ ഞാൻ ധൈര്യത്തേയും മനഃശാന്തിയേയും പ്രാപിക്കുന്നില്ല.

25. ദംഷ്ട്രാകരാളാനി ച തേ മുഖാനി

ദൃഷ്ട്വൈവ കാലാനലസന്നിഭാനി

ദിശോ ന ജാനേ ന ലഭേ ച ശർമ്മ

പ്രസീദ ദേവേശ! ജഗന്നിവാസ!

ദംഷ്ട്രാകരാളങ്ങളും, കാലാഗ്നിസദൃശങ്ങളുമായ അങ്ങയുടെ മുഖങ്ങൾ കണ്ടമാത്രയിൽ എനിക്ക് ദിക്ഭ്രമം ഉണ്ടാകുന്നു. ശാന്തി ലഭിക്കുന്നില്ല. ഹേ ദേവദേവാ! ജഗന്നിവാസാ! പ്രസാദിച്ചാലും.

ഭഗവാനേ, ജഗന്നിവാസാ! അന്യാപേക്ഷകൂടാതെ പ്രകാശിച്ചും സ്വസാന്നിധ്യത്താൽ സകലത്തേയും വ്യാപരിപ്പിച്ചുംകൊണ്ടിരിക്കുന്ന ഹേ ദേവേശാ! ദംഷ്ട്രകൾകൊണ്ടു ഭയാവഹങ്ങളും പ്രളയകാലത്തിലെ അഗ്നിപോലെ ഉജ്ജ്വലിക്കുന്നവയുമായ അങ്ങയുടെ മുഖങ്ങളെ കണ്ടിട്ട് ഭയംനിമിത്തം പരിഭ്രമിച്ചിരിക്കുകയാൽ ദിഗ്ഭാവങ്ങളെ വേർതിരിച്ചറിയുന്നില്ല. മനസ്സിന്ന് ശാന്തിയും കിട്ടുന്നില്ല. പ്രസാദിക്കേണമേ! പ്രസാദിക്കേണമേ!

26. അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ

സർവേ സഹൈവാവനി പാലസംഘൈഃ

ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൗ

സഹാസ്മദീയൈരപി യോധമുഖ്യൈഃ.

27. വക്ത്രാണി തേ ത്വരമാണാ വിശന്തി

ദംഷ്ട്രാകരാളാനി ഭയാനകാനി

കേചിദ് വിലഗ്നാ ദശനാന്തരേഷു

സംദൃശ്യന്തേ ചൂർണ്ണിതൈരുത്തമാംഗൈഃ.

ഈ ധൃതരാഷ്ട്രന്റെ പുത്രന്മാരും, ഭൂപാലഗണങ്ങളും; ഭീഷ്മരും, ദ്രോണരും, ആ സൂതപുത്ര (കർണ്ണ)നും നമ്മുടെ യോധപ്രമുഖന്മാരും എല്ലാം ബന്ധപ്പെട്ട് അങ്ങയുടെ കരാളദംഷ്ട്രകളോടുകൂടി ഭയാനകങ്ങളായ വക്ത്രങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്നു. ചിലർ പൊടിഞ്ഞുതകർന്ന ശിരസ്സുകളോടുകൂടി പല്ലുകളുടെ ഇടയിൽ കുടുങ്ങിക്കിടക്കുന്നതായി കാണപ്പെടുന്നു.

ആ വിശ്വരൂപത്തിൽത്തന്നെ തന്റെ വിജയവും ശത്രുക്കളുടെ പരാജയവും കണ്ടിട്ട് അർജ്ജുനൻ പറയുന്നു. ധൃതരാഷ്ട്രപുത്രരായ ദുര്യോധനാദികൾ എല്ലാം രാജസമൂഹങ്ങളോടുകൂടിയ ഭീഷ്മൻ, ദ്രോണൻ, ഈ കർണ്ണൻ എന്നിവരും ഞങ്ങളുടെ സംബന്ധികളും ദ്രുപദൻ, ധൃഷ്ടദ്യുമ്നൻ മുതലായ പ്രധാന ഭടന്മാരും ബദ്ധപ്പെട്ട് ഭയങ്കരങ്ങളും ദംഷ്ട്രകളാൽ ഉഗ്രങ്ങളുമായ അങ്ങയുടെ പിളർന്ന വായകളിലേക്ക് പ്രവേശിക്കുന്നു. അതിൽ ചില പ്രധാന വീരന്മാർ തകർന്നുപോയ ശിരസ്സുകളോടുകൂടെ അങ്ങയുടെ പല്ലുകളുടെ ഇടയിൽ കുടുങ്ങിയിരിക്കുന്നതായി കാണപ്പെടുന്നു.

28. യഥാ നദീനാം ബഹവോ/ംബുവേഗാഃ

സമുദ്രമേവാഭിമുഖാ ദ്രവന്തി

തഥാ തവാമീ നരലോകവീരാ

വിശന്തി വക്ത്രാണ്യഭിവിജ്ജ്വലന്തി.

എപ്രകാരം നദികളുടെ ബഹുപ്രവാഹങ്ങൾ സമുദ്രാഭിമുഖമായി ഒഴുകി അതിൽ പ്രവേശിക്കുന്നു, അപ്രകാരം ഈ നരലോകവീരന്മാർ അങ്ങയുടെ പ്രോജ്ജ്വലങ്ങളായ മുഖങ്ങളിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്നു.

നദികളിലെ ജലപ്രവാഹങ്ങൾ സമുദ്രത്തിന്നു നേരെ ഒഴുകുന്നതുപോലെ മനുഷ്യലോകത്തിലെ അസംഖ്യം വീരന്മാർ ഏതുഭാഗത്തും ഉജ്ജ്വലിക്കുന്ന അങ്ങയുടെ വായകളിലേക്കുതന്നെ പ്രവേശിക്കുന്നു.

29. യഥാ പ്രദീപ്തം ജ്വലനം പതങ്ഗാഃ

വിശന്തി നാശായ സമൃദ്ധവേഗാഃ

തഥൈവ നാശായ വിശന്തി ലോകാ-

സ്തവാപി വക്ത്രാണി സമൃദ്ധവേഗാഃ.

ഏതൊരു പ്രകാരത്തിൽ പ്രദീപ്തമായ അഗ്നിയിൽ ശലഭങ്ങൾ തങ്ങളുടെ നാശത്തിനായി ബദ്ധപ്പെട്ട് പ്രവേശിക്കുന്നുവോ, അതേ പ്രകാരത്തിൽത്തന്നെ ഈ ലോകങ്ങളും നാശത്തിനായി ത്വരിതഗതികളായി അങ്ങയുടെ വക്ത്രങ്ങളിൽ വീണുകൊണ്ടിരിക്കുന്നു.

കത്തിജ്ജ്വലിക്കുന്ന അഗ്നിയിൽ ശലഭങ്ങൾ പ്രചണ്ഡവേഗത്തോടുകൂടെ നശിക്കുവാൻ ചെന്നുവീഴുന്നതുപോലെ, അത്യന്തം ഉജ്ജ്വലിക്കുന്ന അങ്ങയുടെ മുഖങ്ങളിൽ ജനങ്ങൾ അതിവേഗത്തിൽ നശിക്കുവാൻതന്നെ പ്രവേശിക്കുന്നു.

30. ലേലിഹ്യസേ ഗ്രസമാനഃ സമന്താ-

ല്ലോകാൻ സമഗ്രാൻ വദനൈർജ്വലദ്ഭിഃ

തേജോഭിരാപൂര്യ ജഗത് സമഗ്രം

ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ!

ജ്വലിക്കുന്ന മുഖങ്ങളാൽ സർവ്വലോകങ്ങളേയും എല്ലാ ദിക്കിലും അങ്ങു വിഴുങ്ങി നടക്കുന്നതുപോലെ കാണപ്പെടുന്നു. ഹേ വിഷ്ണോ! തേജസ്സുകൾകൊണ്ടു നിറച്ചിട്ട് അങ്ങയുടെ ഉഗ്രങ്ങളായ പ്രഭാപടലങ്ങൾ ജഗത്തിനെ മുഴുവൻ തപിപ്പിക്കുന്നു (ദഹിപ്പിക്കുന്നു.) അങ്ങ് യാഗാഗ്നിപോലെ ഉജ്ജ്വലിക്കുന്ന വായ്കൾകൊണ്ട് നാലുഭാഗത്തുനിന്നും പ്രവേശിക്കുന്ന സകല ശത്രുജനങ്ങളേയും വിഴുങ്ങുവാൻ നാവുനീട്ടി നക്കിയെടുക്കുന്നു. ഹേ വിഷ്ണോ, തേജസ്സുകൾകൊണ്ടു സർവ്വലോകത്തേയും വ്യാപിച്ച് ജ്വാലകൾ, ഗ്രീഷ്മകാലത്തിലെ സൂര്യരശ്മികൾപോലെ ലോകത്തെ അത്യധികം തപിപ്പിക്കുന്നു.

31. ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ

നമോ/സ്തു തേ ദേവവര! പ്രസീദ

വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം

ന ഹി പ്രജാനാമി തവ പ്രവൃത്തിം.

ഹേ ദേവശ്രേഷ്ഠാ! അങ്ങയ്ക്കു നമസ്കാരം. പ്രസാദിച്ചാലും. ഉഗ്രസ്വരൂപനായ അങ്ങാരെന്ന് എനിക്കു പറഞ്ഞുതരേണമേ. ആദ്യനായ ഭവാനെ ശരിയായി അറിയുവാൻ ആഗ്രഹിക്കുന്നു. എന്തെന്നാൽ അങ്ങയുടെ പ്രവൃത്തി (സമാരംഭം) എനിക്കു തീരെ മനസ്സിലാകുന്നില്ല.

കാലാന്തകൻ കല്പാന്തകാലത്തിലെന്നപോലെ മഹാശൂരന്മാരെപ്പോലും ജ്വലിക്കുന്ന വായകൾകൊണ്ടു വിഴുങ്ങുന്ന ഈ അത്ഭുതകൃത്യം കാണുമ്പോൾ അങ്ങയെക്കുറിച്ച് ഒന്നുംതന്നെ ഞാനറിയുന്നില്ല. അങ്ങ് ആരാണെന്നു ചോദിക്കുന്ന എന്നോട് അങ്ങയുടെ സ്വരൂപത്തെ പറയണേ! എന്ന് അർജ്ജുനൻ പ്രാർത്ഥിക്കുന്നു. ദേവശ്രേഷ്ഠാ! അങ്ങയെ നമസ്കരിച്ചുകൊണ്ട് ചോദിക്കുന്നു: ഉഗ്രഭാവത്തെ ഉപേക്ഷിച്ച് അങ്ങു പ്രസാദിക്കണേ! പ്രളയകാലരുദ്രന്റെ രൂപംപോലെയിരിക്കുന്ന മഹാഭയങ്കരമൂർത്തിയായ അങ്ങ് ആരാണെന്നും അങ്ങയുടെ ഇപ്പോഴത്തെ പ്രവൃത്തി

യെന്താണെന്നും ഞാനറിയുന്നില്ല. ആദിഭൂതനും സർവ്വസംഹർത്താവുമായ അങ്ങയെ ശരിക്കറിയുവാൻ ഞാനാഗ്രഹിക്കുന്നു. എല്ലാം അങ്ങ് പറയണേ!

ശ്രീഭഗവാൻ പറഞ്ഞു:

32 കാലോ/സ്മി ലോകക്ഷയകൃത് പ്രവൃദ്ധോ
ലോകാൻ സമാഹർത്തുമിഹ പ്രവൃത്തഃ
ഋതേ/പി ത്വാം ന ഭവിഷ്യന്തി സർവേ
യേ/വസ്ഥിതാഃ പ്രത്യനീകേഷു യോധാഃ.

ലോകക്ഷയകർത്താവായി അത്യുഗ്രനായിത്തീർന്നിട്ടുള്ള കാലപുരുഷനാണ് ഞാൻ. ഇവിടെ ഇതാ! ഈ ജനങ്ങളെ സംഹരിക്കുവാൻ ഞാൻ പ്രവൃത്തനായിരിക്കുന്നു. (ഉദ്യുക്തനായിരിക്കുന്നു.) നീ ഇല്ലെങ്കിൽത്തന്നേയും, ഈ സംഹാരക്രിയ നടത്തുവാൻ നീ ഉദ്യുക്തനാവുന്നില്ലെങ്കിൽത്തന്നേയും ഈ രണ്ട് സേനകളിലും ഉൾപ്പെട്ട യോദ്ധാക്കന്മാരാരും അവശേഷിക്കുവാൻ പോകുന്നില്ല.

ആരാണു താനെന്നും, തന്റെ പ്രവൃത്തിയെന്തെന്നും ഭഗവാൻ വ്യക്തമാക്കുന്നു. ഭൂമിക്കു ഭാരമായിത്തീർന്ന പ്രാണികളെ നശിപ്പിക്കുവാൻ ഒരുങ്ങിയിരിക്കുന്ന ഭയങ്കരസ്വരൂപനായ യമനാണ് ഞാൻ. ഇവിടെ ഒന്നിച്ചുചേർന്നിരിക്കുന്ന ദുർജ്ജനങ്ങളെ സംഹരിക്കുവാനാണ് ഞാൻ ഒരുങ്ങുന്നത്. 'എന്നോടുകൂടാതെ അങ്ങ് ലോകത്തെയെങ്ങനെ സംഹരിക്കും' എന്നാണു നീ ശങ്കിക്കുന്നതെങ്കിൽ ആ ശങ്ക വേണ്ടാ. ശത്രുസേനകളിലെ സന്നദ്ധന്മാരും നിന്നാൽ ദുർജയന്മാരുമായ ഭീഷ്മദ്രോണകർണ്ണാദികളായ യോധന്മാരെല്ലാം നിന്റെ പ്രവൃത്തികൂടാതെതന്നെ മരിക്കുന്നവരാണ്. മഹാമൃത്യുവായ ഞാൻ പുറപ്പെട്ടിരിക്കുമ്പോൾ ആർ ജീവിക്കും? എല്ലാവരും മരിക്കുകതന്നെ ചെയ്യും! സംഹാരകർത്താവായ യമൻ ഞാൻതന്നെയാണെന്നു നീ ധരിച്ചുകൊള്ളുക.

33. തസ്മാത് ത്വമുത്തിഷ്ഠ യശോ ലഭസ്വ
ജിത്വാ ശത്രൂൻ ഭുങ്ക്ഷ്വ രാജ്യം സമൃദ്ധം
മയൈവൈതേ നിഹതാഃ പൂർവമേവ
നിമിത്തമാത്രം ഭവ സവ്യസാചിൻ!

അതുകൊണ്ട് നീ എഴുന്നേൽക്കുക. യശസ്സ് സമ്പാദിക്കുക. ശത്രുക്കളെ ജയിച്ച് സമൃദ്ധമായ രാജ്യം അനുഭവിക്കുക. ഇവർ ഇതാ മുമ്പേതന്നെ എന്നാൽ ഹതന്മാരായിക്കഴിഞ്ഞിരിക്കുന്നു. ഹേ സവ്യസാചിൻ! നീ ഇതിനൊരു നിമിത്തം മാത്രമായി ഭവിക്കുക.

എല്ലാവരും മഹാമൃത്യുവായ ഈയുള്ളവൻ നിമിത്തം മരിക്കുവാൻ പോകുന്നതുകൊണ്ട് നീ യുദ്ധം ചെയ്യുകയില്ല എന്ന നിന്റെ നിശ്ചയംകൊണ്ട് എന്തുഫലം? നിഷ്ഫലംതന്നെ! അതുകൊണ്ട് നീ യുദ്ധത്തിന്നൊരുങ്ങിക്കൊള്ളുക. "ദേവാദികൾക്കുകൂടെ ജയിക്കുവാൻ കഴിയാത്ത ഭീഷ്മദ്രോണാദികളെ ജയിച്ചവനാണ് അർജ്ജുനൻ" എന്ന സൽക്കീർത്തിയെ നീ സമ്പാദിച്ചുകൊള്ളുക. ദുര്യോധനാദികളായ ശത്രുക്കളെ ജയിച്ചിട്ട് സർവ്വൈശ്വര്യപരിപൂർണ്ണമായ രാജ്യത്തെ അനുഭവിച്ചുകൊള്ളുക. ശസ്ത്രാസ്ത്രബലസമ്പത്തുകൊണ്ട് ഭീഷ്മാദികൾ ദുർജ്ജയന്മാർ തന്നെയാണെങ്കിലും നിന്റെ പ്രവൃത്തിക്കുമുമ്പേ തന്നെ ഈശ്വരനായ എന്നാൽ തേജസ്സ്, ബലം, പൗരുഷം, എന്നിവയെ അപഹരിച്ച് അവർ വധിക്കപ്പെട്ടിരിക്കുന്നു. പഴുത്ത ഇലകൾപോലെ വീഴാനൊരുങ്ങിയിരിക്കുന്നു. ഹേ അർജ്ജുനാ ജീർണ്ണപത്രങ്ങളുടെ വീഴ്ചയ്ക്ക് കാറ്റെന്നപോലെ, ഈ ശത്രുക്കളുടെ വീഴ്ചയ്ക്ക് നീ ഒരു നിമിത്തം മാത്രമായി ഭവിച്ചുകൊള്ളുക. നിനക്ക് അവരെ വധിക്കുവാൻ പ്രയത്നം വേണ്ടിവരികയില്ലെന്ന് ഉൽബോധിപ്പിക്കുന്നു.

34. ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച
കർണ്ണം തഥാന്യാനപി യോധവീരാൻ
മയാ ഹതാംസ്ത്വം ജഹി മാ വ്യഥിഷ്ഠാ
യുധ്യസ്വ ജേതാസി രണേ സപത്നാൻ.

എന്നാൽ ഹതന്മാരായിക്കഴിഞ്ഞിട്ടുള്ള ദ്രോണൻ, ഭീഷ്മൻ, ജയദ്രഥൻ, കർണ്ണൻ ഇവരേയും അതുപോലുള്ള മറ്റു യോധവീരന്മാരേയും നീ ഹനിക്കുക. ദുഃഖിക്കേണ്ട, യുദ്ധംചെയ്യുക! യുദ്ധത്തിൽ നീ എതിരാളികളെ ജയിക്കുകതന്നെ ചെയ്യും.

ഭഗവാൻ മുമ്പെ പറഞ്ഞതിനെത്തന്നെ സംശയനിവൃത്തി വരുത്തുന്നതിന്നു വീണ്ടും പറയുന്നു. ദ്രോണർ, ഭീഷ്മർ, കർണ്ണൻ, ജയദ്രഥൻ, അന്യരായ ഭഗദത്തൻ, സൗമദത്തി മുതലായ യോധവീരന്മാരുടെ തേജസ്സ്, ബലം, പൗരുഷം എന്നിവയെ ഞാൻതന്നെ ആകർഷിച്ചിട്ട് ഹതപ്രായന്മാരാക്കിയിരിക്കുന്നു. ബാണങ്ങൾകൊണ്ട് നീ അവരെ വീഴ്ത്തിക്കൊള്ളുക. ദ്രോണൻ ദിവ്യാസ്ത്രസമ്പന്നനാണ്. ഭീഷ്മൻ സ്വച്ഛന്ദമൃത്യുവായ മഹാപരാക്രമശാലിയാണ്. കർണ്ണൻ വരബലത്താൽ ശക്തനാണ്. ജയദ്രഥൻ അവധ്യനാണ്. ഇപ്രകാരം മനസ്സിൽ അല്പവും ദുഃഖമുണ്ടാകേണ്ടതില്ല. എന്റെ അനുഗ്രഹത്താൽ ദുര്യോധനാദികളായ ശത്രുക്കളെ നീ ജയിക്കും. ഇതിൽ ഒട്ടും സംശയമില്ല. അതുകൊണ്ട് നീ യുദ്ധം ചെയ്തുകൊള്ളുക. ഇത് ഒരു വിധിവാക്യമല്ല. യുദ്ധം കർത്തവ്യം എന്ന നിലയിൽ പറഞ്ഞിരിക്കയല്ല. പിന്നെയോ, മുക്തിക്കു കാരണം ജ്ഞാനമാണ്. ജ്ഞാനത്തിന്നു കാരണം ചിത്തശുദ്ധിയാണ്. ചിത്തശുദ്ധിക്കു കാരണം സ്വധർമ്മാചരണമാണ് എന്ന് ഓർമ്മിപ്പിച്ചുകൊണ്ട് ഭഗവാൻ പറയുന്നു: ഹേ, മുമുക്ഷുവായ അർജ്ജുനാ! നീ നിന്റെ ധർമ്മത്തെ ആചരിച്ചുകൊള്ളുക എന്ന അർത്ഥത്തിൽ യുദ്ധം ചെയ്തുകൊള്ളുക എന്ന്. അതുകൊണ്ട് സിദ്ധിക്കുന്ന സാരം എന്തെന്നാൽ ഭക്തിപൂർവ്വം സ്വധർമ്മത്താൽ ആരാധിക്കപ്പെടുന്ന ഭഗവാൻ പ്രയാസമുള്ള കാര്യത്തേയും എളുപ്പമാക്കിത്തീർക്കും, അതിൽ ഒട്ടും സംശയിക്കേണ്ടതില്ല, എന്നാകുന്നു.

സഞ്ജയൻ പറഞ്ഞു:

35. ഏതച്ഛ്റുത്വാ വചനം കേശവസ്യ
കൃതാഞ്ജലിർവേപമാനഃ കിരീടി
നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം
സഗദ്ഗദം ഭീതഭീതഃ പ്രണമ്യ.

കേശവന്റെ ഈ വാക്കുകേട്ട് കിരീടി പേടിച്ചുവിറച്ച് വീണ്ടും വീണ്ടും ഭഗവത്പാദങ്ങളിൽ വീണു നമസ്കരിച്ച് തൊഴുകൈയായി കൃഷ്ണനോട് ഗദ്ഗദത്തോടെ ഇപ്രകാരം പറഞ്ഞു.

ഇങ്ങനെ ഉണ്ടായ സംഭവമെല്ലാം സഞ്ജയൻ ധൃതരാഷ്ട്രരോടു പറഞ്ഞു. ഭയംകൊണ്ടും ഭക്തികൊണ്ടും വിറച്ചുകൊണ്ട് അർജ്ജുനൻ ശിരസ്സിൽ അഞ്ജലി ബന്ധിച്ചു. ബ്രഹ്മാദികൾക്കുപോലും ഈശ്വരനായ ഭഗവാന്റെ വാക്കുകേട്ട് കൈകൾകൊണ്ടും, ശിരസ്സുകൊണ്ടും, ഭൂമിയിൽവീണും, നമസ്കരിച്ചു. സന്തോഷാധിക്യത്താലുണ്ടായ ആനന്ദാശ്രുക്കളാൽ, കണ്ഠം സ്തംഭിച്ചതുകൊണ്ട് ഗദ്ഗദാക്ഷരങ്ങളോടെ ശ്രീകൃഷ്ണനോടു വീണ്ടും പറഞ്ഞു.

അർജ്ജുനൻ പറഞ്ഞു:

36. സ്ഥാനേ ഹൃഷീകേശ! തവ പ്രകീർത്ത്യാ
ജഗത് പ്രഹൃഷ്യത്യനുരജ്യതേ ച
രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി
സർവ്വേ നമസ്യന്തി ച സിദ്ധസംഘാഃ.

ഹേ ഹൃഷീകേശാ! അങ്ങയുടെ ഗുണസങ്കീർത്തനം കൊണ്ടു ലോകം ആനന്ദിക്കയും അനുരഞ്ജിക്കയും ചെയ്യുന്നു എന്നത് യുക്തംതന്നെ. രക്ഷസ്സുകൾ ഇതാ ഭീതന്മാരായി നാനാദിക്കുകളിലേക്കും പതറിപ്പായുന്നു. സകല സിദ്ധസംഘങ്ങളും അങ്ങയെ നമസ്കരിക്കുന്നു.

ഭഗവാനേ, ഹൃഷീകേശാ! അന്തര്യാമിരൂപേണ സർവ്വേന്ദ്രിയങ്ങളേയും അതാതുവിഷയങ്ങളിൽ പ്രവർത്തിപ്പിക്കുന്ന അങ്ങ

യുടെ മഹിമയെ കീർത്തിക്കുന്നതുകൊണ്ടും കേൾക്കുന്നതുകൊണ്ടും ലോകം അത്യന്തം സന്തോഷിക്കുന്നു. അങ്ങയിൽ അനുരഞ്ജിക്കുന്ന രാക്ഷസന്മാർ ഭയപ്പെട്ട് ഓരോ ദിക്കുനോക്കി ഓടുന്നു. സിദ്ധന്മാരുടെ സമൂഹങ്ങളെല്ലാം അങ്ങയെ നമസ്കരിക്കുന്നു, ഇതെല്ലാം യുക്തംതന്നെയാണ്. ലോകം അങ്ങയിൽ സന്തോഷിക്കുന്നു, ലോകം അങ്ങയെ സ്നേഹിക്കുന്നു. സന്തോഷത്തിന്നും പ്രേമത്തിന്നും ഭയപ്പാടിന്നും നമസ്കാരത്തിന്നും യോഗ്യമായ സ്ഥാനംതന്നെയാണ് ഭവാൻ. അതുകൊണ്ട് അവരുടെ എല്ലാ പ്രവൃത്തികളും സമുചിതംതന്നെയാകുന്നു. വേറെ വിധത്തിലും വ്യാഖ്യാനിക്കാം.

അല്ലയോ ഹൃഷീകേശാ, "ഭൂമിക്കു ഭാരമായിത്തീർന്നിരിക്കുന്ന എല്ലാ ദുർജ്ജനങ്ങളേയും സംഹരിക്കുവാനും സാധുക്കളെ സംരക്ഷിക്കുവാനും ഞാനൊരുങ്ങിയിരിക്കുന്നു," എന്ന അങ്ങയുടെ പ്രവചനം കേട്ടിട്ട് സജ്ജനങ്ങൾ സന്തോഷിക്കുന്നു എന്നത് യുക്തംതന്നെ. സർവ്വേശ്വരനും സാധുജനപരിപാലകനുമായ അങ്ങ് എല്ലാ ദുർജ്ജനങ്ങളേയും സംഹരിക്കുന്നത് ലോകത്തിന്ന് ഹിതമാകയാൽ അതിൽ സന്തോഷിക്കുന്നത് സമുചിതംതന്നെ! അങ്ങയെക്കുറിച്ചുള്ള കീർത്തനത്തിൽ ശ്രദ്ധയുള്ളവർ പരമാത്മാവായും ഭക്തവത്സലനായുമിരിക്കുന്ന അങ്ങയിൽ അനുരാഗമുള്ളവരായിരിക്കുന്നതും യുക്തംതന്നെ. ലോകോപദ്രവങ്ങളെ നീക്കംചെയ്യുവാനുദ്യമിക്കുന്ന പരമകരുണാനിധിയും പരമേശ്വരനുമായ അങ്ങയിൽ സാധുക്കൾക്ക് അനുരാഗം ഉണ്ടാകുന്നത് സ്വാഭാവികംതന്നെയാണ്. "ദുഷ്ടന്മാരെ സംഹരിക്കുവാൻ ഞാനൊരുങ്ങിയിരിക്കുന്നു", എന്ന് അങ്ങു പറഞ്ഞതുകേട്ട് രാക്ഷസന്മാർ ദിക്കുകളിൽപ്പോയൊളിക്കുന്നു എന്നതും യുക്തം തന്നെ. അതല്ലാതെ അവർക്കെന്തുഗതിയാണുള്ളത്? സർവ്വലോകസുഖം വരുത്തുന്ന അങ്ങയുടെ ആ വാക്യത്താൽ ദേവർഷിസിദ്ധചാരണാദിസംഘങ്ങൾ സന്തോഷിക്കുന്നതും, "ഭഗവാനേ, അപ്രകാരം ചെയ്യേണമേ!" എന്ന പ്രാർത്ഥനയോടുകൂടെ അവർ നമസ്കരിക്കുന്നതും എത്രയും ഉചിതംതന്നെയാകുന്നു.

37. കസ്മാച്ച തേ ന നമേരൻ മഹാത്മൻ!
ഗരീയസേ ബ്രഹ്മണോഽപ്യാദികർത്രേ
അനന്ത! ദേവേശ! ജഗന്നിവാസ!
ത്വമക്ഷരം സദസത് തത് പരം യത്.

ഹേ മഹാത്മാവേ! ഏറ്റവും ശ്രേഷ്ഠനും ബ്രഹ്മാവിന്റെ തന്നെയും ആദികർത്താവുമായ അങ്ങയെ അവരെല്ലാം എങ്ങനെ നമസ്കരിക്കാതിരിക്കും? ഹേ അനന്താ! ദേവേശ്വരാ! ജഗന്നിവാസാ! സത്തും അസത്തും, സത്തിനും അസത്തിനും അതീതമായ അക്ഷര(പരബ്രഹ്മ)വും അങ്ങുതന്നെ.

അല്ലയോ മഹാത്മാവേ! സിദ്ധന്മാരും മഹർഷിമാരും എന്തുകൊണ്ടാണ് അങ്ങയെ നമസ്കരിക്കുന്നത്? എന്തുകൊണ്ടു നമസ്കരിക്കാതിരിക്കും? അങ്ങുന്നുതന്നെയാണ് അവരാൽ നമസ്കരിക്കപ്പെടുവാൻ യോഗ്യൻ! എന്തുകൊണ്ടെന്നാൽ ലോകസൃഷ്ടികർത്താവായ ബ്രഹ്മാവിനെപ്പോലും ജനിപ്പിച്ചവനും നിയന്താവും പരമഗുരുവും നാശരഹിതനും സകല ദേവന്മാരുടേയും നാഥനും കാര്യമായും കാരണമായും ഇരിക്കുന്ന ലോകത്തിന്നും കാരണമായ അവ്യക്തത്തിന്നും അധിഷ്ഠാനമായും ഇരിക്കുന്നവൻ അങ്ങയാകുന്നു. അങ്ങനെയിരിക്കെ അങ്ങയെയല്ലാതെ മറ്റാരെയാണ് അവർ നമസ്കരിക്കുക?

38. ത്വമാദിദേവഃ പുരുഷഃ പുരാണ-
സ്ത്വമസ്യ വിശ്വസ്യ പരം നിധാനം
വേത്താസി വേദ്യം ച പരം ച ധാമ
ത്വയാ തതം വിശ്വമനന്തരൂപ!

അങ്ങ് ആദി ദേവനാണ്, പുരാണപുരുഷനാണ്, അങ്ങ് ഈ വിശ്വത്തിന്റെ പരമമായ ആശ്രയവുമാണ്. വേത്താ(ജ്ഞാതാ)വും വേദ്യ(ജ്ഞേയ)വും പരമമായ ധാമവും അങ്ങുതന്നെ. ഹേ അനന്തരൂപാ! ഈ വിശ്വമെല്ലാം അങ്ങയാൽ വ്യാപ്തമാണല്ലോ.

ആദിയിലുള്ളവനും ജഗത്തിന്റെ ആദികാരണവും, പരാപേക്ഷകൂടാതെ പ്രകാശിക്കുന്നവനും, എല്ലാക്കാലത്തുമുള്ളവനും, ഈ ലോകത്തിന്റെ പരമനിധാനമായി ബുദ്ധ്യാദിസകലവികാരങ്ങളെ അറിയുന്നവനും, കാണപ്പെടുവാനും, അറിയപ്പെടുവാനും യോഗ്യമായ എല്ലാറ്റിനേയും അതിക്രമിച്ചിരിക്കുന്ന പരമജ്യോതിസ്സും, അങ്ങുന്നല്ലാതെ മറ്റാരുമല്ല. ഹേ അനന്തരൂപാ! എല്ലാ ലോകവും അങ്ങയാൽ വ്യാപിക്കപ്പെട്ടിരിക്കുന്നു. ഏതൊന്നിനാൽ ഏതൊന്നു വ്യാപിക്കപ്പെട്ടിരിക്കുന്നുവോ അത് അതുതന്നെ എന്ന ന്യായപ്രകാരം അങ്ങുതന്നെയാണ് വിശ്വമായി വിളങ്ങുന്നവൻ.

39. വായുർയമോഽഗ്നിർവരുണഃ ശശാങ്കഃ
പ്രജാപതിസ്ത്വം പ്രപിതാമഹശ്ച
നമോ നമസ്തേഽസ്തു സഹസ്രകൃത്വഃ
പുനശ്ച ഭൂയോഽപി നമോ നമസ്തേ.

വായുവും, യമനും, അഗ്നിയും, വരുണനും, ശശാങ്കനും (ചന്ദ്രനും) പ്രജാപതിയും, പ്രപിതാമഹനും അങ്ങാണ്. അങ്ങേയ്ക്ക് ആയിരമായിരം നമസ്കാരം! വീണ്ടും വീണ്ടും പിന്നേയും പിന്നേയും അങ്ങയ്ക്കു നമസ്കാരം! നമസ്കാരം!

അങ്ങുതന്നെയാണ് വായുവും, യമനും, അഗ്നിയും, വരുണനും, ചന്ദ്രനും, ബ്രഹ്മാവും, വിഷ്ണുവും. സർവ്വാത്മാവായിരിക്കുന്ന അങ്ങയ്ക്കായിക്കൊണ്ട് പിന്നെയും പിന്നെയും ആയിരമായിരം നമസ്കാരം!

40. നമഃ പുരസ്താദഥ പൃഷ്ഠതസ്തേ
നമോഽസ്തു തേ സർവത ഏവ സർവ!
അനന്തവീര്യാമിതവിക്രമസ്ത്വം
സർവം സമാപ്നോഷി തതോഽസി സർവഃ

മുമ്പിലും പിമ്പിലും അവിടുത്തേക്കു നമസ്കാരം. അങ്ങയ്ക്ക് ഏതു ഭാഗത്തും നമസ്കാരം. ഹേ സർവ്വസ്വരൂപാ! അനന്തവീര്യനും അമിതവിക്രമനുമായ അവിടുന്ന് സർവ്വത്തേയും വ്യാപിച്ചുനിലകൊള്ളുന്നു. അതുകൊണ്ട് അങ്ങു സർവ്വനത്രേ (സർവ്വവുമത്രേ).

അല്ലയോ സർവ്വാത്മാവേ! മുമ്പിലും പിന്നിലും സർവ്വദിക്കിലും അങ്ങയ്ക്കു നമസ്കാരം! ഏതൊന്നു കാരണമായി കല്പിതമായ സകലത്തിലും അങ്ങുന്നു വ്യാപിച്ചിരിക്കുന്നുവോ, അതിനാൽ സർവ്വവും അങ്ങുതന്നെയാകുന്നു. നാമരൂപാത്മകമായ ജഗത്തെല്ലാം അങ്ങയെക്കൂടാതെ നിരാത്മകമാകയാൽ, നിരൂപണാർഹമല്ലാത്തതുകൊണ്ട് സർവ്വസ്വരൂപൻ അങ്ങുതന്നെയാകുന്നു.

41. സഖേതി മത്വാ പ്രസഭം യദുക്തം
ഹേ കൃഷ്ണ! ഹേ യാദവ! ഹേ സഖേതി
അജാനതാ മഹിമാനം തവേദം
മയാ പ്രമാദാത് പ്രണയേന വാപി.

42. യച്ചാവഹാസാർത്ഥമസത് കൃതോഽസി
വിഹാരശയ്യാസനഭോജനേഷു
ഏകോഽഥവാപ്യച്യുത! തത് സമക്ഷം
തത് ക്ഷാമയേ ത്വാമഹമപ്രമേയം.

സഖാവ് എന്നുകരുതി അങ്ങയുടെ ഈ വിശ്വരൂപത്തേയും മഹിമയേയും മനസ്സിലാക്കാതെ ഞാൻ പ്രമാദത്താലോ, പ്രണയാധിക്യംമൂലമോ കൃഷ്ണാ! യാദവാ! സഖേ! എന്നൊക്കെ വിളിച്ചുപോയിട്ടുണ്ട്. വിഹാരം, ശയനം, ആസനം (ഇരിപ്പ്), ഭോജനം ഈ സമയങ്ങളിൽ തനിയേയോ, മറ്റുള്ളവരുടെ മുമ്പിൽവെച്ചു തന്നേയോ, നേരംപോക്കായി അങ്ങയെ കളിയാക്കിയിട്ടുണ്ട്. ഹേ അച്യുതാ! അതെല്ലാം അപ്രമേയനായ അങ്ങ് ക്ഷമിക്കണേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു.

അനന്തമായ തേജസ്സ്, ബലം, ഐശ്വര്യം എന്നിവയുടെ നിദാനമായ അങ്ങയുടെ ഈ കാണപ്പെടുന്ന സർവ്വലോകാത്മകമായ വിശ്വരൂപത്തേയും മഹിമയേയും അറിയാതിരുന്നതുകൊണ്ട് എന്റെ ഒരു സഖാവെന്ന നിലയിൽ അറിവില്ലായ്മകൊണ്ടും, സ്നേഹംകൊണ്ടും 'എടോ കൃഷ്ണാ, എടോ യാദവാ, എടോ ചങ്ങാതി' എന്നൊക്കെ അടക്കവും വണക്കവുംകൂടാതെ എന്തെല്ലാം ഞാൻ പറഞ്ഞിട്ടുണ്ട് അതെല്ലാം അങ്ങ് പൊറുക്കണേ, എന്നു ഞാൻ പ്രാർത്ഥിക്കുന്നു. (അടുത്ത പദ്യത്തിൽ ഈ അർത്ഥം കാണാം. ഇമം മഹിമാനം എന്ന് പുല്ലിംഗമായി വേറെ പാഠവും ചില പുസ്തകങ്ങളിൽ കാണുന്നു.)

ഭഗവാനേ, ഏതുകാലത്തും വികാരപ്പെടാത്ത കൂടസ്ഥപരമാത്മാവേ! എന്റെ മാതുലപുത്രൻ എന്ന അബദ്ധചിന്തയാൽ കളിക്കുമ്പോഴും, കിടക്കുമ്പോഴും, സിംഹാസനത്തിലിരിക്കുമ്പോഴും അങ്ങു ന്നേ ക നാ യി രി ക്കു മ്പോ ഴും ബഹു ജ ന ങ്ങ ളു ടെ മുമ്പിൽവെച്ചും പരിഹാസമായി ഞാനെന്തെല്ലാം എപ്പോഴെല്ലാം പറഞ്ഞിട്ടും ചെയ്തിട്ടുമുണ്ടോ അവയെല്ലാം അചിന്ത്യമാഹാത്മ്യത്തോടുകൂടിയ അങ്ങ് ക്ഷമിക്കേണമെന്നു ഞാൻ പ്രാർത്ഥിക്കുന്നു.

43. പിതാസി ലോകസ്യ ചരാചരസ്യ
ത്വമസ്യ പൂജ്യശ്ച ഗുരുർ ഗരീയാൻ
ന ത്വത്സമോ/സ്ത്യഭ്യധികഃ കുതോ/ന്യോ
ലോകത്രയേ/പ്യപ്രതിമപ്രഭാവ!

ഹേ അതുല്യപ്രഭാവാ! അങ്ങ് ചരാചരാത്മകമായ ലോകത്തിന്റെ പിതാവാണ്. ഇതിന്റെ (ലോകത്തിന്റെ) പൂജ്യനും ഉൽകൃഷ്ടനുമായ ഗുരു അവിടുന്നാകുന്നു. ഈ മൂന്നുലോകത്തിലും അവിടുത്തേക്കു തുല്യനൊരാളില്ല. പിന്നെയാണോ ഉൽകൃഷ്ടതരൻ. അവിടുന്ന് നിസ്തുല്യപ്രഭാവൻതന്നെ.

"എടോ അർജ്ജുനാ! ഗദൻ മുതലായവർ നിനക്ക് എങ്ങനെയുള്ളവരോ അതുപോലെയൊരുവനാണ് ഞാനും. നീ എന്തിനാണ് ക്ഷമായാചനം ചെയ്യുന്നത്?" എന്നാണ് ഭവാൻ വിചാരിക്കുന്നതെങ്കിൽ, ഒരിക്കലും അങ്ങനെയല്ല, അങ്ങ് സ്ഥാവരജംഗമാത്മകമായി കാണപ്പെടുന്ന സമസ്തലോകത്തിന്റെയും പിതാവും, അവിദ്യാബന്ധം മുറിച്ചുകളഞ്ഞ് ജീവന്മാരെ മോചിപ്പിക്കുവാൻ സമർത്ഥമായ ആത്മജ്ഞാനം ഉപദേശിക്കുന്ന പരമഗുരുവും, അതുകൊണ്ട് എന്നാൽ മാത്രമല്ല എല്ലാവരാലും ആരാധ്യനുമായിരിക്കുന്ന സർവ്വേശ്വരനുമാകുന്നു. അതുകൊണ്ട് മൂന്നുലോകത്തിലും അങ്ങയോടു തുല്യനായിട്ടൊരുവനുമില്ലാതിരിക്കേ അങ്ങയെ അതിശയിക്കുന്ന മറ്റൊരുവൻ ഇല്ലെന്നു പറയേണ്ടതില്ല. അതുകൊണ്ട് അങ്ങയുടെ വൈഭവം സാദൃശ്യത്തെ അതിക്രമിച്ചിരുന്നതാണെന്ന്, 'ന തൽസമശ്ചാഭ്യധികശ്ച ദൃശ്യതേ' എന്ന് ശ്രുതികൾ ഘോഷിക്കുന്നത് എത്രയും പരമാർത്ഥമാണെന്ന് അങ്ങയുടെ കാരുണ്യത്താൽ ഞാൻ ഇപ്പോൾ അറിയുന്നു.

44. തസ്മാത് പ്രണമ്യ പ്രണിധായ കായം
പ്രസാദയേ ത്വാമഹമീശമീഡ്യം
പിതേവ പുത്രസ്യ സഖേവ സഖ്യുഃ
പ്രിയഃ പ്രിയായാർഹസി ദേവ! സോഢും.

അല്ലയോ ദേവാ, അതിനാൽ ശരീരത്തെ അവനമിപ്പിച്ചു നമസ്കരിച്ചുകൊണ്ട് ആരാദ്ധ്യനും ഈശ്വരനുമായ അവിടുത്തെ ഞാൻ പ്രസാദിപ്പിച്ചുകൊള്ളുന്നു. ഹേ ദേവാ! പിതാവ് പുത്രന്റെ എന്ന പോലേയും, പ്രിയൻ പ്രിയയുടെ എന്നപോലേയും, പ്രിയനായ അങ്ങ് പ്രിയനായ എന്റെ അപരാധത്തെ ക്ഷമിക്കേണമേ.

അങ്ങ് നിരതിശയമഹത്ത്വസമ്പന്നനായതുകൊണ്ട് എട്ടംഗങ്ങളെയും ഭൂമിയിൽ സ്പർശിച്ച് നമസ്കരിച്ചു (സാഷ്ടാംഗനമസ്കാരം ചെയ്ത്) ബ്രഹ്മാദിദേവന്മാർപോലും സ്തുതിക്കുന്ന പരമേശ്വരനായ അങ്ങയോട് പ്രസാദിക്കേണമേ എന്നു ഞാൻ പ്രാർത്ഥിക്കുന്നു. എന്റെ എല്ലാ അപരാധവും പിതാവ് പുത്രന്റേയും, സഖാവ് സഖിയുടേയും, പ്രിയൻ പ്രേയസിയുടേയും, അപരാധത്തെയെന്നപോലെ പൊറുക്കേണമേ!

45. അദൃഷ്ടപൂർവ്വം ഹൃഷിതോ/സ്മി ദൃഷ്ട്വാ
ഭയേന ച പ്രവ്യഥിതം മനോ മേ
തദേവ മേ ദർശയ ദേവ! രൂപം
പ്രസീദ ദേവേശ! ജഗന്നിവാസ!

അദൃഷ്ടപൂർവ്വമായ, മുമ്പ് ആരും കണ്ടിട്ടില്ലാത്ത ഈ വിശ്വരൂപത്തെ ദർശിച്ച് ഞാൻ രോമാഞ്ചം കൊള്ളുന്നു. എന്റെ മനസ്സ് ഭയത്താൽ പര്യാകുലവുമാകുന്നു. ഹേ ദേവാ! ആ രൂപത്തെ (പൂർവ്വരൂപത്തെ)ത്തന്നെ എനിക്കു കാണിച്ചുതന്നാലും. ഹേ ദേവേശ്വരാ! ജഗന്നിവാസാ! പ്രസാദിച്ചാലും! പ്രസാദിച്ചാലും!

'ഞാൻ മുമ്പൊരു കാലത്തും കണ്ടിട്ടില്ലാത്ത വിശ്വരൂപത്തെ കണ്ടതുകൊണ്ട് എനിക്കു സന്തോഷമുണ്ടെങ്കിലും അനേകം മുഖങ്ങൾ എന്നിവകൊണ്ട് വികൃതമായിരിക്കുന്ന അതിനെ കണ്ടപ്പോഴുള്ള ഭയത്താൽ മനസ്സ് ആകുലപ്പെടുന്നു. അല്ലയോ ദേവാ! അങ്ങ് പ്രസാദിക്കണേ! അങ്ങയുടെ സൗമ്യമായ ആ ശ്രീകൃഷ്ണരൂപത്തെ (എന്റെ ചങ്ങാതിയുടെ രൂപത്തെത്തന്നെ) എനിക്ക് കാട്ടിത്തരേണമേ.'

46. കിരീടിനം ഗദിനം ചക്രഹസ്ത-
മിച്ഛാമി ത്വാം ദ്രഷ്ടുമഹം തഥൈവ
തേനൈവ രൂപേണ ചതുർഭുജേന
സഹസ്രബാഹോ! ഭവ വിശ്വമൂർത്തേ!

അങ്ങയെ മുമ്പത്തെപ്പോലെ കിരീടധാരിയും, ഗദാധരനും, ചക്രഹസ്തനുമായി കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഹേ സഹസ്രബാഹോ! വിശ്വമൂർത്തേ! ചതുർഭുജങ്ങളോടുകൂടിയ അതേ രൂപം വീണ്ടും കൈക്കൊള്ളുവാൻ അവിടുന്ന് കനിയേണമേ.

അർജ്ജുനൻ കാണുവാനാഗ്രഹിക്കുന്ന രൂപത്തെ സ്പഷ്ടമാക്കുന്നു. ശിരസ്സിൽ കിരീടവും, നാലു കൈകളിൽ ചക്രാദ്യായുധങ്ങളുമുള്ളതായ ശ്രീകൃഷ്ണഭഗവാനെ അതേവിധത്തിൽ കാണുവാൻ ഞാനാഗ്രഹിക്കുന്നു. സഹസ്രബാഹ്വാദികളുള്ള ഹേ ലോകസ്വരൂപാ! ഈ രൂപത്തെ ഉപസംഹരിച്ച് ആ പൂർവ്വരൂപത്തെത്തന്നെ എനിക്ക് കാണിച്ചുതരുവാൻ പ്രസാദിക്കണേ!

ഭഗവാൻ പറഞ്ഞു:

47. മയാ പ്രസന്നേന തവാർജ്ജുനേദം
രൂപം പരം ദർശിതമാത്മയോഗാത്
തേജോമയം വിശ്വമനന്തമാദ്യം
യന്മേ ത്വദന്യേന ന ദൃഷ്ടപൂർവ്വം.

ഹേ അർജ്ജുനാ! നിനക്കു ഞാൻ പ്രസാദിച്ച് എന്റെ പരമമായ ഈ രൂപം ആത്മയോഗംകൊണ്ട് (എന്റെ യോഗശക്തികൊണ്ട്) കാണിച്ചുതന്നതാണ്. തേജോമയവും അനന്തവും ആദ്യവും സർവ്വകാരണത്തിന്നും കാരണമായ എന്റെ ഈ വിശ്വരൂപം നീയൊഴിച്ചു മറ്റാരും ഇതേവരെ ദർശിച്ചിട്ടുള്ളതല്ല.

'സ്ഥാനേ ഹൃഷീകേശാ' മുതലായ മഹാമന്ത്രങ്ങളാൽ സ്തുതിച്ച് ഭഗവാനെ സന്തോഷിപ്പിക്കുന്നവനും ഭയങ്കര വിശ്വരൂപദർശനത്താൽ ഭയപ്പെട്ടിരിക്കുന്നവനുമായ അർജ്ജുനനെ ആശ്വസിപ്പിക്കുവാൻ ഭഗവാൻ പറയുന്നു: "എടോ അർജ്ജുനാ! നിന്റെ ഭക്തിവൈഭവത്താൽ നിന്നിൽ പ്രസാദിച്ചവനും, നിന്നെ അനുഗ്രഹിക്കുന്നവനുമായ എന്നാൽ, കോടിസൂര്യപ്രകാശമുള്ളതും, എല്ലാ ലോകങ്ങളുമടങ്ങിയിരിക്കുന്നതുമായ ഈ രൂപം എന്റെ യോഗമായാബലത്താൽ നിനക്ക് കാണിച്ചുതന്നിരിക്കുന്നു. നീയല്ലാതെ വിശ്വരൂപം കണ്ടിട്ടുള്ളവരില്ല. ധൃതരാഷ്ട്രസഭയിൽവെച്ചും യശോദാദേവിക്കും ഈ രൂപം കാണിച്ചുകൊടുത്തിട്ടില്ലേ എന്നു നീ ശങ്കിക്കേണ്ട. അത് അവാന്തരരൂപമായിരുന്നു, ഉത്തമരൂപമല്ല. ഇതാകട്ടെ, അത്യുത്തമമായ വിശ്വരൂപമാണ്. നീയ

ല്ലാതെ മറ്റാരും ഇതിനെ ഈമാതിരി ഇതിന്നുമുമ്പേ കണ്ടിട്ടില്ല. അതുകൊണ്ട് 'ഞാൻതന്നെ ലോകസ്വരൂപത്തിൽ എങ്ങും വിള ങ്ങുന്നവൻ' എന്ന് ഇന്ദ്രിയങ്ങളെക്കൊണ്ടു കണ്ടറിഞ്ഞ നീ ഭയ പ്പെടേണ്ട. അതീവസന്തോഷിച്ചുകൊള്ളുക,'' എന്ന് ഭഗവാൻ സകരുണം വെളിപ്പെടുത്തുന്നു.

48. ന വേദയജ്ഞാദ്ധ്യയനൈർന ദാനൈർ-

ന ച ക്രിയാഭിർന്ന തപോഭിരുഗ്രൈഃ

ഏവം രൂപഃ ശക്യ അഹം നൃലോകേ

ദ്രഷ്ടും ത്വദന്യേന കുരുപ്രവീര!

ഹേ കുരുപ്രവീരാ! വേദാദ്ധ്യയനങ്ങളാലോ, ദാനങ്ങളാലോ (അഗ്നിഹോത്രാദി) ക്രിയകളാലോ, എന്റെ ഈ വിശ്വരൂപം ദർശി ക്കുവാൻ മനുഷ്യലോകത്തിൽ നിനക്കൊഴികെ മറ്റാർക്കും ശക്യ മല്ല.

തന്റെ ഈ സ്വരൂപം കാണുന്നത് അത്യന്തദുർല്ലഭമായ കാര്യ മാണെന്ന് ഭഗവാൻ വ്യക്തമാക്കുന്നു: 'എടോ കുരുപ്രവീരാ! വേദ ങ്ങളേയും, യജ്ഞങ്ങളെ പ്രതിപാദിക്കുന്ന മഹാമന്ത്രങ്ങളേയും പഠിക്കുന്നതുകൊണ്ടും അർത്ഥജ്ഞാനംകൊണ്ടും, ഹിരണ്യക ന്യാദികളായ മഹാദാനങ്ങൾകൊണ്ടും ശ്രൗതസ്മാർത്താദിക ളായ കർമ്മാനുഷ്ഠാനങ്ങൾകൊണ്ടും, അതികഠിനമായ ചാന്ദ്രാ യണാദിവ്രതാനുഷ്ഠാനങ്ങൾകൊണ്ടും, മനുഷ്യലോകത്തിൽ ഈമാതിരി രൂപത്തോടുകൂടിയ എന്നെ കാണുവാൻ സാധിക്ക യില്ല. നീയെന്റെ ഉത്തമഭക്തനായതുകൊണ്ടുമാത്രമാണ് നിന ക്കിതു കാണുവാൻ സാധിച്ചത്. പരിശുദ്ധഭക്തിയുള്ളവർക്ക ല്ലാതെ മറ്റാർക്കും എന്റെ വിശ്വാത്മകത്വം പ്രത്യക്ഷമായി അറി യുവാൻ സാദ്ധ്യമല്ലെന്ന് ചുരുക്കം.

49. മാ തേ വ്യഥാ മാ ച വിമൂഢഭാവോ

ദൃഷ്ട്വാ രൂപം ഘോരമീദൃങ് മമേദം

വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം

തദേവ മേ രൂപമിദം പ്രപശ്യ.

ഏതാദൃശമായ എന്റെ ഈ ഘോരരൂപം ദർശിച്ച് നീ വ്യാകു ലപ്പെടേണ്ട. വിമൂഢഭാവവും വേണ്ട. ഭയമൊഴിഞ്ഞ് സന്തുഷ്ട ചിത്തനായി നീ വീണ്ടും എന്റെ ആ (സൗമ്യമായ മനുഷ്യ)രൂപം തന്നെ ഇതാ കണ്ടുകൊള്ളുക.

എടോ അർജ്ജുനാ! എന്റെ ഇമ്മാതിരി ഭയങ്കരമായ രൂപ ത്തെ കണ്ടതുകൊണ്ട് നിനക്ക് വ്യാകുലതയും പരിഭ്രമവും ഉണ്ടാ കേണ്ട കാര്യമില്ല. ഞാൻ ഈ രൂപത്തെ ഉപസംഹരിക്കാം. ഭയര ഹിതനും സന്തുഷ്ടനുമായ നീ എന്റെ ആ കൃഷ്ണരൂപത്തെ ത്തന്നെ സുഖമായി കണ്ടുകൊള്ളുക.

സഞ്ജയൻ പറഞ്ഞു:

50. ഇത്യർജ്ജുനം വാസുദേവസ്തഥോക്ത്വാ

സ്വകം രൂപം ദർശയാമാസ ഭൂയഃ

ആശ്വാസയാമാസ ച ഭീതമേനം

ഭൂത്വാ പുനഃ സൗമ്യവപുർ മഹാത്മാ.

ഇപ്രകാരം അർജ്ജുനനോട് അരുളിച്ചെയ്തശേഷം ഭഗ വാൻ ശ്രീ വാസുദേവൻ വീണ്ടും തന്റെ പൂർവ്വരൂപം ദർശിപ്പിച്ചു. അങ്ങനെ സൗമ്യമൂർത്തിയായിത്തീർന്ന ആ മഹാത്മാവ് ഭീതി പൂണ്ടിരുന്ന അർജ്ജുനനെ ആശ്വസിപ്പിക്കുകയും ചെയ്തു.

ആരാലും ഏതുവിധത്തിലിരിക്കുന്നവനാണെന്ന് നിശ്ചയി പ്പാൻ വയ്യാത്ത സർവ്വാത്മാവും, സ്വയം പ്രകാശസ്വരൂപനുമായ ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോട് എന്റെ ആ രൂപത്തെ കണ്ടുകൊൾക എന്നു പറഞ്ഞ് ഉടനെതന്നെ ആ പൂർവ്വരൂപത്തെ കാണിച്ചുകൊടുത്തു. സൗമ്യമൂർത്തിയായി ഭയപ്പെട്ടിരിക്കുന്ന അർജ്ജുനനെ ആശ്വസിപ്പിക്കുകയും ചെയ്തു. അഹോ! ഭഗ വാന്റെ ഭക്തവാത്സല്യം അചിന്ത്യംതന്നെ! ഇത്ര കാരുണ്യമുള്ള ഭഗവാൻ അർജ്ജുനസാരഥിയായിരിക്കെ അങ്ങയുടെ പുത്ര ന്മാർക്കെങ്ങനെ ജയം സിദ്ധിക്കും? എന്ന് സഞ്ജയൻ തന്റെ അഭി പ്രായം വ്യഞ്ജിപ്പിക്കുന്നു.

അർജ്ജുനൻ പറഞ്ഞു:

51. ദൃഷ്ട്വേദം മാനുഷം രൂപം

തവ സൗമ്യം ജനാർദ്ദന!

ഇദാനീമസ്മി സംവൃത്തഃ

സചേതാഃ പ്രകൃതിം ഗതഃ.

ഹേ ജനാർദ്ദനാ! അങ്ങയുടെ സൗമ്യമായ ഈ മാനുഷരൂപം കണ്ട് ഞാനിതാ സ്വസ്ഥനും ജീവൻ തിരിച്ചുകിട്ടിയവനുമായി ത്തീർന്നിരിക്കുന്നു.

എല്ലാവിധ ദുഃഖങ്ങളേയും നീക്കി രക്ഷിക്കുന്ന ഭഗവാനേ, അങ്ങയുടെ ശാന്തമായ ഈ മാനുഷരൂപം കണ്ടിട്ട് ഇപ്പോൾ ഞാൻ ഭയകമ്പാദികളെയെല്ലാം വെടിഞ്ഞിരിക്കുന്നു. സ്വന്തം സ്വഭാവത്തെ പ്രാപിച്ച് സ്വസ്ഥചിത്തനായിരിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

52. സുദുർദ്ദർശമിദം രൂപം

ദൃഷ്ടവാനസി യന്മമ

ദേവാ അപ്യസ്യ രൂപസ്യ

നിത്യം ദർശനകാംക്ഷിണഃ.

നീ ഈ കണ്ടതായ എന്റെ രൂപം കാണുക എളുപ്പമല്ല. ദേവ ന്മാർപോലും ഈ രൂപം കാണുവാൻ എപ്പോഴും ആഗ്രഹി ച്ചുകൊണ്ടിരിക്കുകയാണ്.

ഭഗവാൻ പ്രശാന്തനായ അർജ്ജുനനെ സന്തോഷിപ്പിക്കു വാൻ പറയുന്നു. അതിതേജസ്സുകൊണ്ട് എന്റെ ഈ സ്വരൂപം (വി ശ്വരൂപം) അതിക്ലേശംകൂടാതെ ആർക്കും നോക്കാൻ സാധിക്ക യില്ല. ഒരു സൂര്യന്റെ നേരെ നോക്കുവാൻ സാധിക്കാത്ത കണ്ണു കൾകൊണ്ട് കോടി സൂര്യനേക്കാൾ പ്രകാശമുള്ള ഈ രൂപത്തെ എങ്ങനെ ഒരു മനുഷ്യൻ നോക്കിക്കാണും! ആർക്കും സാദ്ധ്യമ ല്ല. അങ്ങനെയുള്ള ഈ വിശ്വരൂപത്തെ നീ കണ്ടുവല്ലോ! അല ഭ്യലാഭമാണ് നിനക്കുണ്ടായതെന്നറിഞ്ഞു സന്തോഷിച്ചുകൊള്ളു ക. തേജസ്സ്, ബലം, പൗരുഷം എന്നിവയധികമുള്ള ഇന്ദ്രാദിദേ വന്മാർപോലും ഈ രൂപം കാണുവാൻ എപ്പോഴും ആഗ്രഹിക്കു ന്നവരാണ്. നീ കണ്ട ഈ രൂപം അവർക്കു കാണുവാൻ സാധി ച്ചിട്ടില്ല. നിന്റെ ഭാഗ്യത്താൽ കാണുവാൻ സാധിച്ചുവെന്നല്ലാതെ എന്തുപറയാൻ. നീ സന്തോഷിച്ചുകൊള്ളുകയെന്നു ഭഗവാൻ വ്യക്തമാക്കുന്നു.

53. നാഹം വേദൈർന തപസാ

ന ദാനേന ന ചേജ്യയാ

ശക്യ ഏവം വിധോ ദ്രഷ്ടും

ദൃഷ്ടവാനസി മാം യഥാ.

നീ കണ്ടവിധത്തിൽ എന്നെ കാണുവാൻ വേദാദ്ധ്യയനം, തപസ്സ്, ദാനം, യാഗം ഇവയൊന്നുകൊണ്ടും സാദ്ധ്യമല്ല.

ഭഗവാൻ ജന്മാന്തരങ്ങളിൽ ഭോഗേച്ഛയോടുകൂടെ യഥാ വിധി പുണ്യകർമ്മങ്ങൾ ചെയ്ത് ദേവത്വം പ്രാപിച്ചിരിക്കുന്ന വർക്കും, ഇന്ദ്രാദികൾക്കുംകൂടെ തന്റെ ഈ വിശ്വരൂപം കാണു വാൻ സാധിച്ചിട്ടില്ലെന്നു സൂചിപ്പിച്ചുകൊണ്ട് വേദാദികളുടെ അഭ്യാസം സ്വസ്വരൂപസാക്ഷാത്കാരസാധനമല്ലെന്ന് ഉപദേശി ക്കുന്നു. ''എടോ അർജ്ജുനാ, ഇപ്പോൾ നീ ഏതുവിധം എന്റെ വിശ്വരൂപത്തെക്കണ്ടുവോ, സകല വേദങ്ങളേയും അദ്ധ്യയനം ചെയ്യുന്നതുകൊണ്ടോ, കൃച്ഛ്റചാന്ദ്രായണാദി തപസ്സുകൊണ്ടോ, ഹിരണ്യകന്യാദി ദാനംകൊണ്ടോ, ശ്രൗതസ്മാർത്താദികർമ്മ ങ്ങൾകൊണ്ടോ, വിശ്വാത്മാവായ എന്നെ ഈ വിധത്തിൽ ദർശി ക്കുവാൻ സാധിക്കയില്ല. ഇതു ഭഗവാൻ മുമ്പെ പറഞ്ഞതുതന്നെ

യാണെങ്കിലും അത് അതിദുർല്ലഭമായ ദർശനംതന്നെയാണ് എന്നു കാണിക്കുവാൻ വീണ്ടും പറഞ്ഞതാകുന്നു.

54. ഭക്ത്യാ ത്വനന്യയാ ശക്യ
അഹമേവം വിധോഽർജ്ജുന!
ജ്ഞാതും ദ്രഷ്ടും ച തത്ത്വേന
പ്രവേഷ്ടും ച പരന്തപ!

ഹേ പരന്തപാ! അർജ്ജുനാ! ഏതാദൃശരൂപനായ എന്നെ അറിയാനും ദർശിക്കാനും യഥാർത്ഥത്തിൽ എന്നിൽ പ്രവേശിക്കാനും അനന്യമായ ഭക്തിയൊന്നിനാൽ മാത്രമേകഴിയൂ.

അങ്ങനെ വേദാദികൾകൊണ്ട് സാദ്ധ്യമല്ലെങ്കിൽ പിന്നെ എന്തുപായത്താലാണ് അങ്ങയുടെ സാക്ഷാത്കാരം സാധിക്കുക എന്ന ചോദ്യത്തിന് ഭഗവാൻ സമാധാനം പറയുന്നു: അഭേദഭാവനാരൂപമായ അനുസന്ധാനം നിരന്തരം ഉണ്ടായിരിക്കണം. കാണപ്പെടുന്നതും, കേൾക്കപ്പെടുന്നതും, ധ്യാനംചെയ്യുന്ന ഈ ഞാനും എല്ലാം ബ്രഹ്മമാകുന്നു എന്നുറപ്പുണ്ടാകണം. 'അഹം ബ്രഹ്മാസ്മി' എന്ന ഭാവന ധാരമുറിയാതെ പ്രവഹിക്കണം. അതിനെയാണ് അനന്യഭക്തിയെന്നു പറയേണ്ടതും അഭ്യസിക്കേണ്ടതും. അതാകുന്ന ഒരേ ഒരു സാധനത്താൽ ഇപ്രകാരമിരിക്കുന്ന എന്നെ ഹേ പരന്തപനായ അർജ്ജുനാ! പരമാർത്ഥമറിയുവാനും 'അതുതന്നെ ഞാൻ' എന്നു സാധകന് സാക്ഷാത്കരിക്കുവാനും ദേഹാവസാനത്തിൽ അതിൽത്തന്നെ പ്രവേശിക്കുവാനും സാധിക്കും. ഈ ഉപദേശത്തിലടങ്ങിയ സാരം സവിശേഷമായ വിശ്വരൂപത്തെ (സർവ്വവും ബ്രഹ്മംതന്നെ എന്ന ഭാവത്താൽ) നിരന്തരം ധ്യാനിക്കുന്നതുകൊണ്ട് ചിത്തം പരിശുദ്ധമാകും; രാഗാദികളായ സകല ദോഷങ്ങളും നശിക്കും. ശുദ്ധമായ ആ ബുദ്ധിവൃത്തിയിൽ 'അഹം ബ്രഹ്മാസ്മി' എന്ന അനുഭവമുണ്ടാകും. പ്രാരബ്ധാവസാനത്തിൽ ജീവാത്മാവ് പരമാത്മാവായി ഭവിക്കുകയും ചെയ്യും. ഇതാണു സാക്ഷാത്കാരസിദ്ധിക്കുള്ള ഉപായം.

55. മത്കർമ്മകൃന്മത്പരമോ
മദ്ഭക്തഃ സങ്ഗവർജ്ജിതഃ
നിർവൈരഃ സർവ്വഭൂതേഷു
യസ്സ മാമേതി പാണ്ഡവ!

ഹേ പാണ്ഡവാ! എനിക്കുവേണ്ടി കർമ്മം ചെയ്യുന്നവനും, എന്നെ പരമഗതിയായി ഗണിക്കുന്നവനും, എന്റെ ഭക്തനും, സംഗരഹിതനും, സർവ്വഭൂതങ്ങളിലും വൈരമറ്റവനുമായി ആരുണ്ടോ, അവൻ എന്നെ പ്രാപിക്കും.

ബ്രഹ്മപ്രാപ്തിക്ക് മുഖ്യമായ കാരണം ഭക്തിയാണ് എന്നുപദേശിച്ചതിനുശേഷം ഈ പറയുന്ന അഞ്ചുസാധനങ്ങളോടുകൂടിയ ഏതൊരുവൻ എന്നെ ഭജിക്കുന്നുവോ അവന്നുമാത്രമേ മനഃപ്രസാദവും സമ്യഗ്ജ്ഞാനവും മോക്ഷവും സിദ്ധിക്കുകയുള്ളുവെന്നു വ്യക്തമാക്കുന്നു.

എടോ അർജ്ജുനാ! എന്റെ പ്രീതിക്കുവേണ്ടി മാത്രം ലൗകികവും വൈദികവുമായ ഏതൊരു കർമ്മവും ചെയ്യുക. അതിൽ ലേശവും സ്വാർത്ഥമില്ലാതിരിക്കുകയും വേണം. എന്നാൽ അവൻ മൽകർമ്മകൃത്തായി ഏതൊന്നിനെ സങ്കല്പിച്ചു കർമ്മം ചെയ്യുന്നുവോ ആ സങ്കല്പം അനുസരിച്ച് അവന്നു ഫലം സിദ്ധിക്കുന്നു എന്നതു പ്രത്യക്ഷമാണല്ലോ. വിദ്യാർത്ഥിക്കു വിദ്യയും, ധനാർത്ഥിക്കു ധനവും, ഇങ്ങനെ ഓരോ ഉദ്ദിഷ്ടഫലലബ്ധിക്കാണല്ലോ കർമ്മം ചെയ്യുന്നത്. എന്നെ ലഭിപ്പാനുള്ള സങ്കല്പത്തോടുകൂടെ കർമ്മം ചെയ്യുന്നവൻ മൽപരമൻ ആകുന്നു. പരമഫലമായി എന്നെ മാത്രം ആഗ്രഹിക്കുന്നവൻ എന്ന് അർത്ഥം. എല്ലാ ഇന്ദ്രിയവ്യാപാരങ്ങൾകൊണ്ടും എന്നെ അറിയുവാൻ ആഗ്രഹമുള്ളവൻ മൽപരൻതന്നെ. സർവ്വേന്ദ്രിയങ്ങളുടേയും വിഷയമായ സർവ്വവസ്തുവും (ശബ്ദസ്പർശാദികൾ സകലവും) ബ്രഹ്മം തന്നെ. അതിൽനിന്നന്യമായിട്ടൊന്നുമില്ല എന്ന നിരന്തരാനുസന്ധാനരൂപമായ ഭജനം ഏതൊരുവൻ ചെയ്യുന്നുവോ അവൻ മൽഭക്തൻ ആകുന്നു. പുത്രമിത്രാദിഭാവത്തിൽ കാണപ്പെടുന്ന സകലവും അസദ്വസ്തു (മായികം) ഭ്രാന്തികല്പിതമാകുന്നു എന്ന നിശ്ചയത്താൽ അവയിൽ സംഗമില്ലാത്തവൻ ഏതൊരുവനോ അവൻ സംഗവർജ്ജിതനാകുന്നു. എന്നാൽ അവരെ ദ്വേഷിക്കുമോ എന്നു സംശയിക്കരുത്. സർവ്വം ബ്രഹ്മംമാത്രമാകയാൽ യാതൊരു ഭൂതങ്ങളിലും വൈരമോ ദ്വേഷമോ ഇല്ലാത്തവൻ യാതൊരുവനോ അവൻ സർവ്വഭൂതനിർവ്വൈരനാകുന്നു. ഇങ്ങനെ 'മൽകർമ്മകൃത്ത്; മൽപരമൻ; മൽഭക്തൻ; സംഗവർജിതൻ; നിർവ്വൈരൻ' എന്ന അഞ്ചുഗുണങ്ങളുള്ള മുമുക്ഷുവിന്റെ മനഃശുദ്ധിനിമിത്തം ജ്ഞാനവും തൽഫലമായി എന്റെ പ്രാപ്തിയും അവന്ന് സിദ്ധിക്കുന്നതാണ്. അവൻ വിദേഹകൈവല്യത്തിന്ന് അർഹനാകുന്നു എന്നു ധരിക്കണം.

## അദ്ധ്യായം 12

**൩൩. ഭക്തിയോഗം** – നിർഗ്ഗുണബ്രഹ്മോപാസനയും സഗുണബ്രഹ്മോപാസനയും കർത്തവ്യങ്ങളായി ഉപദേശിക്കപ്പെട്ടു. ഈ രണ്ടുവിധം ഉപാസനകളിൽ ഏതാണ് കൂടുതൽ വിശിഷ്ടമായിട്ടുള്ളത് എന്നറിവാൻ അർജ്ജുനന് ആഗ്രഹം ജനിച്ചു. അർജ്ജുനൻ ഇപ്രകാരം ചോദിച്ചു:

"ഭഗവാനേ, എല്ലാ കർമ്മങ്ങളും അങ്ങയിൽ അർപ്പിച്ചും എപ്പോഴും അങ്ങയെ ധ്യാനിച്ചും അനന്യശരണന്മാരായി അങ്ങയെ ഉപാസിക്കുന്ന ഭക്തന്മാരുണ്ട്. എല്ലാ ഏഷണികളേയും ഉപേക്ഷിച്ച് എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ച്, ഇന്ദ്രിയങ്ങൾക്കു വിഷയവും സർവോപാധിവിനിർമ്മുക്തവും അക്ഷരവുമായ ബ്രഹ്മത്തെ ഉപാസിക്കുന്നവരുമുണ്ട്. ഈ രണ്ടുകൂട്ടരിൽ ആരാണ് ശ്രേഷ്ഠരായ യോഗജ്ഞന്മാർ എന്ന് അങ്ങു പറഞ്ഞുതരേണമേ!"

അർജ്ജുനന്റെ ഈ ചോദ്യത്തിന് ഭഗവാൻ ഇപ്രകാരം മറുപടി പറഞ്ഞു:

എല്ലാ ഇച്ഛകളേയും ഉപേക്ഷിച്ചവരും സമ്യഗ്ദർശികളുമായ അക്ഷരോപാസകന്മാരുണ്ട്. അവരെക്കുറിച്ച് പിന്നെ പറഞ്ഞുതരാം. മറ്റേക്കൂട്ടരെപ്പറ്റി ഞാൻ ഇപ്പോൾ പറയാം. വിശ്വരൂപനും പരമേശ്വരനുമായ എന്നിൽ മനസ്സിനെ ഏകാഗ്രമായി നിർത്തി പരമമായ ശ്രദ്ധയോടെ യോഗേശ്വരന്മാർക്ക് അധീശ്വരനും സർവ്വജ്ഞനുമായ എന്നെ അവർ എപ്പോഴും ഉപാസിക്കുന്നു. അതുകൊണ്ട് ശ്രേഷ്ഠന്മാരായ യോഗവിത്തുക്കൾ അവർതന്നെയാണെന്നാണ് എന്റെ അഭിപ്രായം. അനവരതം എന്നെ ധ്യാനിച്ച് രാപ്പകൽ കഴിക്കുന്നതുകൊണ്ടാണ് അവരെ അങ്ങനെ ശ്രേഷ്ഠന്മാരായി പരിഗണിക്കുന്നത്. അക്ഷരമായ ബ്രഹ്മം ശബ്ദത്തിനു വിഷയമല്ലാത്തതുകൊണ്ട് ഏതു വിധത്തിലുള്ളതാണെന്ന് പരിച്ഛേദിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് അതിനെ അനിർദ്ദേശ്യമെന്നു പറയുന്നു. അതുപോലെ അത് ഒരു പ്രമാണംകൊണ്ടും വ്യക്തമാകാത്തതുകൊണ്ട് അവ്യക്തമെന്നും പറയുന്നു. അവ്യക്തമായതുകൊണ്ട് അതിനെ അചിന്ത്യമെന്നും പറയാം. ഇന്ദ്രിയഗോചരമായ വസ്തുമാത്രമേ മനസ്സുകൊണ്ടുള്ള ചിന്തയ്ക്ക് വിഷയമാവുകയുള്ളു. ആ ബ്രഹ്മം ആകാശംപോലെ സർവ്വത്ര നിറഞ്ഞുനില്ക്കുന്ന ഒന്നാണ്. അതിനെ കൂടസ്ഥമെന്നും പറയാറുണ്ട്. പുറത്തുഗുണവും അകത്ത് ദോഷവുമുള്ള വസ്തുവിനെ കൂടം എന്നു പറയുന്നു. സംസാരകാരണങ്ങളായ അവിദ്യാകാമാദികളായി നിലകൊള്ളുന്നതും ഉള്ളിൽ ദോഷങ്ങൾ നിറഞ്ഞതും അവ്യാകൃതം മുതലായ ശബ്ദങ്ങൾകൊണ്ട് വ്യവഹരിക്കപ്പെടുന്നതുമായ പ്രകൃതിയെ കൂടമെന്നു പറയാം. പ്രകൃതിയുടെ അദ്ധ്യക്ഷനായി അതിൽ സ്ഥിതിചെയ്യുന്നതുകൊണ്ട് ബ്രഹ്മത്തിന് കൂടസ്ഥൻ എന്ന പേര് യുക്തമാണ്. അല്ലെങ്കിൽ ഒരു സമൂഹംപോലെ നിലനില്ക്കുന്നതുകൊണ്ടും 'കൂടസ്ഥൻ' എന്ന പേര് ബ്രഹ്മത്തിനു ചേർന്നതാകുന്നു. അതുകൊണ്ടുതന്നെ ബ്രഹ്മത്തെ അചലമെന്നും നിത്യമെന്നും പറയാവുന്നതാണ്. ഉപാസ്യമായ വസ്തുവിനെ ശാസ്ത്രത്തിൽ പ്രതിപാദിച്ചിട്ടുള്ളതു

പോലെ അറിഞ്ഞ് അതിന്ന് അടുപ്പംവരുത്തുകയും തൈലധാര പോലെ മുറിവുകൂടാതെ ആ ഒരേതരം അറിവുകളുടെ പ്രവാഹത്തെ ദീർഘകാലം നിലനിർത്തുകയും ചെയ്തുകൊണ്ടിരിക്കുന്നതിനെയാണ് ഉപാസനമെന്നു പറയുന്നത്. സർവ്വപ്രാണികളുടേയും ഉത്കർഷത്തിൽ സന്തോഷമുള്ളവരും ഇന്ദ്രിയങ്ങളെ അടക്കിയവരും ഇഷ്ടാനിഷ്ടപ്രാപ്തിയിൽ തുല്യബുദ്ധിയോടുകൂടിയവരുമായ മഹാന്മാർ ഇപ്രകാരമുള്ള അക്ഷരബ്രഹ്മത്തെ ഇപ്രകാരം ഉപാസിക്കുന്നതാണെങ്കിൽ അവർ എന്നെത്തന്നെ പ്രാപിക്കുന്നതാണ്. എന്നെ പ്രാപിക്കുന്നു എന്നതുകൊണ്ട് അവരെക്കുറിച്ചു പിന്നെ വിശേഷിച്ചൊന്നും പറയുവാനില്ല. ജ്ഞാനി എന്റെ ആത്മാവുതന്നെയാണ് എന്നു നേരത്തെ പ്രസ്താവിച്ചിട്ടുണ്ട്. എന്റെ സ്വരൂപത്തോടുകൂടിയ മഹാത്മാക്കളെ ശ്രേഷ്ഠന്മാരെന്നോ അല്ലാത്തവരെന്നോ ഒന്നും പറയേണ്ടതില്ല. എല്ലാ കർമ്മങ്ങളും എനിക്കുവേണ്ടി ചെയ്യുന്ന സ്വഭാവങ്ങളോടുകൂടിയ സഗുണോപാസകന്മാർക്കുതന്നെ ക്ലേശം അധികമാണ്. എന്നാൽ, അക്ഷരബ്രഹ്മത്തെ ഉപാസിക്കുന്നതിൽ തത്പരന്മാരും ബ്രഹ്മഭാവം പൂണ്ടവരുമായ പരമാർത്ഥദർശികളുടെ കഷ്ടപ്പാട് ദേഹാഭിമാനം പരിത്യജിക്കേണ്ടതുകൊണ്ട് അതിനേക്കാൾ അധികമാണ്. ദേഹാഭിമാനം ഉള്ളവർക്ക് അക്ഷരബ്രഹ്മോപാസനം സിദ്ധിക്കുന്നതല്ലെന്നാണ് പ്രസിദ്ധി. അതുകൊണ്ടുതന്നെയാണ് ഈ കാര്യത്തിൽ ക്ലേശം വളരെ അധികമാണെന്നു പ്രസ്താവിച്ചത്.

എടോ, അർജ്ജുനാ! ഈശ്വരനായ എന്നിൽ എല്ലാ കർമ്മങ്ങളേയും അർപ്പിച്ചും, എന്നെ ശരണമാക്കിയും, വിശ്വരൂപനും ദേവനും ആത്മാവുമായ ഞാനല്ലാതെ മറ്റ് ആശ്രയമില്ല എന്ന ദൃഢമായ നിശ്ചയം സ്വീകരിച്ചും, എന്നിൽ ഉറപ്പിച്ച ദൃഢമനസ്സോടുകൂടി എന്നെ ഉപാസിക്കുന്നവരുണ്ട്. ഞാൻ അവരെ വേഗത്തിൽ മരണത്തിൽനിന്നും സംസാരസാഗരത്തിൽനിന്നുതന്നെയും കരകയറ്റും. അതുകൊണ്ട് നീ നിന്റെ സങ്കല്പവികല്പാത്മകമായ മനസ്സിനെ വിശ്വരൂപനും ഈശ്വരനുമായ എന്നിൽ ഉറപ്പിക്കുക. നിന്റെ ബുദ്ധിയേയും എന്നിൽ നിവേശിപ്പിക്കുക! അങ്ങനെ ചെയ്യുന്നതായാൽ ശരീരനാശത്തിനുശേഷം നീ ഞാനായിത്തീർന്ന് നിനക്ക് എന്നിൽത്തന്നെ വസിക്കാവുന്നതാണ്. ഈ കാര്യത്തിൽ സംശയത്തിന് യാതൊരു അവകാശവുമില്ല. ഞാൻ ഈ പറഞ്ഞതുപോലെ നിനക്കു നിന്റെ മനസ്സിനെ സ്ഥിരമായി എന്നിൽ ഉറപ്പിച്ചുനിർത്തുവാൻ കഴിയുന്നില്ലെങ്കിൽ അഭ്യാസത്തോടുകൂടിയ യോഗംകൊണ്ട് നീ എന്നെ പ്രാപിക്കുവാൻ ആഗ്രഹിക്കുക! മനസ്സിനെ മറ്റുവിഷയങ്ങളിൽനിന്നു പിൻതിരിപ്പിച്ച് ഒരേ ഒരു ആലംബനത്തിൽ വീണ്ടും വീണ്ടും ഉറപ്പിച്ചുനിർത്തുന്നതിനെയാണ് അഭ്യാസമെന്നു ഞാൻ പറയുന്നത്. അഭ്യാസത്തിനും നീ ശക്തനല്ലെങ്കിൽ എനിക്കുവേണ്ടി കർമ്മങ്ങൾചെയ്യുക! നീ അതിൽമാത്രം തത്പരനാകുക. അഭ്യാസം ഇല്ലെങ്കിലും എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുക എന്നതുകൊണ്ടുമാത്രം സത്ത്വശുദ്ധിയും യോഗജ്ഞാനവും വഴിയായി നിനക്കു മോക്ഷം നേടാവുന്നതാണ്. എനിക്കുവേണ്ടി കർമ്മങ്ങൾ ചെയ്യുക എന്ന കാര്യത്തിലും നീ ശക്തനല്ലെങ്കിൽ പിന്നെ, നീ സംയതചിത്തനായി നിന്നുകൊണ്ട് യോഗത്തെ ആശ്രയിച്ച് സർവ്വകർമ്മഫലങ്ങളേയും ത്യജിക്കുക! എല്ലാ കർമ്മങ്ങളേയും എന്നിൽ അർപ്പിച്ച് അനുഷ്ഠിക്കുന്നതിനെയാണ് യോഗമെന്നു പറയുന്നത്. വിവേകംകൂടാതെയുള്ള അഭ്യാസത്തെക്കാളും ശ്രേഷ്ഠമാണ് ജ്ഞാനം. ആ ജ്ഞാനത്തെക്കാളും ജ്ഞാനത്തോടുകൂടിയ ധ്യാനത്തിനു ശ്രേഷ്ഠത്വമുണ്ട്. ജ്ഞാനത്തോടുകൂടിയ ധ്യാനത്തെക്കാളും കർമ്മഫലത്യാഗം വിശിഷ്ടമാണ്. സംയതചിത്തന് കർമ്മഫലത്യാഗംകൊണ്ടു സംസാരത്തിനും അതിന്റെ ഹേതുവിനുംകൂടി ഉടനെ ശാന്തി ലഭിക്കുന്നതാണ്. ഇക്കാര്യത്തിൽ കാലതാമസം ആവശ്യമില്ല.

പ്രസിദ്ധമായ ഉപായങ്ങളെ അനുഷ്ഠിക്കുവാൻ അശക്തനും കർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനുമായ അജ്ഞനെ സംബന്ധിച്ചുമാത്രമാണ് സർവ്വകർമ്മഫലത്യാഗത്തിന്ന് മുക്തിസാധനത്വം ഞാൻ ഉപദേശിച്ചത്. അജ്ഞന്റെ ഈ സർവ്വകർമ്മഫലത്യാഗത്തിന്ന് ധ്യാനനിഷ്ഠനായ ജ്ഞാനിയുടെ അമൃതത്വസാധകമായ സർവ്വകാമത്യാഗത്തോടു സാമ്യമുള്ളതുകൊണ്ട് അതിനെ ഇവിടെ സ്തുതിക്കുകയും ചെയ്തു. എന്നിൽ ചിത്തത്തെ ഉറപ്പിക്കുക, എനിക്കുവേണ്ടി കർമ്മം ചെയ്യുക മുതലായവ ആത്മാവും ഈശ്വരനും രണ്ടാണ് എന്ന ഭേദബുദ്ധിയുള്ള അജ്ഞന്മാർക്കേ പറ്റുകയുള്ളു. അതുകൊണ്ട് അഭേദദർശികളായ അക്ഷരോപാസകന്മാർക്ക് കർമ്മയോഗം (ഈശ്വരാർപ്പണബുദ്ധ്യാവിഹിതകർമ്മങ്ങളെ അനുഷ്ഠിക്കുക എന്നത്) ഉപപന്നമാവുകയില്ല. അതുപോലെ കർമ്മയോഗികൾക്ക് അക്ഷരോപാസനയും യോജിച്ചതല്ല. അക്ഷരോപാസകന്മാർ കൈവല്യപ്രാപ്തിയിൽ സ്വതന്ത്രന്മാരാണ്. മറ്റുള്ളവർക്ക് എന്റെ സഹായംകൊണ്ടു മാത്രമേ മോക്ഷപ്രാപ്തിയുണ്ടാവുകയുള്ളു. അക്ഷരോപാസകന്മാർ അഭേദദർശികളെന്നനിലയിൽ ഈശ്വരനായ എന്റെ ആത്മഭൂതന്മാരും അക്ഷരരൂപന്മാരുമാകയാൽ അവരെ സമുദ്ധരിക്കുക എന്നു പറയുന്നതും യുക്തമല്ല. തത്ത്വജ്ഞാനം ഇല്ലാത്തവനും ഭേദദൃഷ്ടി ഉള്ളവനുമാണ് കർമ്മയോഗത്തിന് അർഹൻ. പ്രമാണങ്ങൾവഴി താൻ ഈശ്വരനാണെന്ന് അറിഞ്ഞവൻ അന്യനെ വണങ്ങുക്കയില്ല. അതുകൊണ്ട് തത്ത്വജ്ഞാനികളും സന്ന്യാസികളും അഭിലാഷങ്ങൾ പരിത്യജിച്ചവരുമായ അക്ഷരോപാസകന്മാർ സാക്ഷാൽ മോക്ഷസാധകങ്ങളായ ധർമ്മസമൂഹങ്ങളെ കൈവെടിയാതെ ഇരിക്കേണ്ടതാണ്.

തനിക്ക് ദുഃഖത്തിനു കാരണമായിത്തീരുന്ന ജീവികളെപ്പോലും ദ്വേഷിക്കാതെ, എല്ലാവരുടേയും അക്ഷരോപാസകൻ താനായിത്തന്നെ കരുതേണ്ടതാണ്. അയാൾ സകല ജീവികളോടും സ്നേഹത്തോടെ പെരുമാറണം. ദുഃഖിക്കുന്നവരിൽ കരുണയുള്ളവനും എല്ലാവർക്കും അഭയം നല്കുന്നവനുമായി അയാൾ വർത്തിക്കണം. മമത്വവും അഹങ്കാരവും അയാളെ സ്പർശിക്കരുത്. വന്നുചേരുന്ന സുഖദുഃഖങ്ങൾ തന്നിൽ രാഗവും ദ്വേഷവും ജനിപ്പിക്കാത്തവണ്ണം അയാൾ സമദുഃഖസുഖനായിരിക്കണം. ഉപദ്രവമേറ്റാൽപ്പോലും കോപവും വികാരവും ഉണ്ടാകാത്തവണ്ണം അക്ഷരോപാസകൻ ക്ഷമയോടുകൂടിയവനായി ഇരിക്കണം. ദേഹസ്ഥിതികാരണങ്ങളായ വസ്തുക്കൾ കിട്ടിയാലും ഗുണമുള്ള പദാർത്ഥങ്ങൾ കിട്ടിയാലും കിട്ടാതിരുന്നാലും മാറ്റമില്ലാതെ എപ്പോഴും സന്തുഷ്ടനായിരിക്കുക, എപ്പോഴും സമാഹിതചിത്തനായ യോഗിയായി വർത്തിക്കുക, നിയന്ത്രിതങ്ങളായ സ്വഭാവങ്ങളോടുകൂടി ജീവിക്കുക, ആത്മതത്ത്വത്തെ സംബന്ധിച്ചിടത്തോളം ഉറച്ച നിശ്ചയത്തോടുകൂടി കഴിയുക, സങ്കല്പവികല്പാത്മകമായ മനസ്സിനേയും നിശ്ചയരൂപമായ ബുദ്ധിയേയും എന്നിൽ അർപ്പിക്കുക എന്നീ പ്രകൃതികളോടുകൂടിയ എന്റെ ഭക്തൻ എനിക്കു പ്രിയനാണ്. ആരുനിമിത്തം ലോകത്തിന് സന്തപിക്കുവാനും ക്ഷോഭിക്കുവാനും ഇടവരുന്നില്ലയോ, ആര് ലോകംനിമിത്തം സന്തപിക്കുകയും ക്ഷോഭിക്കുകയും ചെയ്യാതിരിക്കുമോ, അപ്രകാരമുള്ളവനും ഹർഷം, അമർഷം, ഭയം, ഉദ്വേഗം എന്നീ വികാരങ്ങൾ സ്പർശിക്കാത്തവനുമായ സന്ന്യാസിയും എനിക്കു പ്രിയനാണ്.

ഇഷ്ടലാഭത്തിൽ ഉണ്ടാകുന്നതും രോമാഞ്ചം, അശ്രുപാതം മുതലായവയെ ഉണ്ടാക്കുന്നതുമായ അന്തഃകരണപ്രസാദമാണ് ഹർഷമെന്നു പറയുന്നത്. സഹിച്ചുകൂടായ്കയാണ് അമർഷം. 'ത്രാസ'ത്തിന് പേടിയെന്നും 'ഉദ്വേഗ'ത്തിന് വെറുപ്പ് എന്നും അർത്ഥം പറയാം. ഒരു വസ്തുവിലും അഭിലാഷമില്ലാത്തവനും ബാഹ്യവും ആഭ്യന്തരവുമായ ശൗചത്തോടുകൂടിയവനും അപ്പോഴപ്പോൾ ഉണ്ടാകുന്ന കാര്യങ്ങളെ ഉടനടി വേണ്ടപോലെ തീർച്ചപ്പെടുത്താൻ സമർത്ഥനും ആരുടേയും പക്ഷത്ത് നില്ക്കാത്തവനും നിർഭയനും ഇഹലോകത്തിലും പരലോകത്തിലും ഭോഗസാധനങ്ങളെ കൊടുക്കുന്നതും കാമഹേതുക്കളുമായ കർമ്മങ്ങളെ മുഴുവൻ ഉപേക്ഷിച്ചവനുമായ എന്റെ ഭക്തനും എനിക്കു പ്രിയനാണ്. ഇഷ്ടസിദ്ധിയിൽ സന്തോഷിക്കാതിരിക്കുക, അനിഷ്ടസിദ്ധിയിൽ ദ്വേഷിക്കാതിരിക്കുക, ഇഷ്ടജനവിരഹത്തിൽ വ്യസനിക്കാതിരിക്കുക, അപ്രാപ്തമായതിനെ കൊതി

ക്കാതിരിക്കുക ശുഭാശുഭകർമ്മങ്ങളെ ഉപേക്ഷിക്കുക എന്നീ സ്വഭാവങ്ങളോടുകൂടിയ എന്റെ ഭക്തനും എനിക്കു പ്രിയനാണ്. ശത്രുവിലും മിത്രത്തിലും പൂജയിലും അധിക്ഷേപത്തിലും തണുപ്പ്, ചൂട്, സുഖം, ദുഃഖം എന്നിവയിലും തുല്യഭാവനയോടുകൂടിയും, ഒന്നിനോടും ബന്ധപ്പെടാതെയും സ്തുതികേട്ട് പ്രസാദിക്കുകയോ, നിന്ദ കേട്ട് വിഷാദിക്കുകയോ ചെയ്യാതെയും വസിക്കുന്ന ഭക്തന്മാരെ കാണാം. ശരീരസ്ഥിതിക്കുമാത്രം പറ്റിയ എന്തെങ്കിലുംകൊണ്ട് സന്തുഷ്ടനായി കഴിയുന്നവനും മൗനിയും സ്ഥിരമായ വാസസ്ഥാനമില്ലാത്തവനും പരമാർത്ഥവിഷയമായി ദൃഢമായ ബുദ്ധിയോടുകൂടിയവനുമായ ആ ഭക്തനും എനിക്കു പ്രിയപ്പെട്ടവനാണ്.

ധർമ്മത്തോടു ചേർന്നതും മോക്ഷസാധകങ്ങളുമായ അദ്വേഷാദിഭാവങ്ങളെ കൈക്കൊള്ളുന്നവരും ശ്രദ്ധാലുക്കളും എന്നെ പരമമായ ആശ്രയമായി കരുതുന്നവരും പരമാർത്ഥജ്ഞാനരൂപമായ ഭക്തിയോടുകൂടിയവരുമായ മഹാന്മാരുണ്ട്. അവരാണ് എനിക്ക് ഏറ്റവും പ്രിയപ്പെട്ടവർ. ധർമ്മ്യങ്ങളായ ഈ സ്വഭാവങ്ങൾ സ്വീകരിക്കുന്നവൻ പരമേശ്വരനും വിഷ്ണുവുമായ എനിക്ക് പ്രിയനായി ഭവിക്കുന്നു. അതുകൊണ്ട് മുമുക്ഷുക്കൾ (വൈഷ്ണവമായ പരമപദം പ്രാപിക്കുവാൻ ആഗ്രഹിക്കുന്നവർ) ഇവയെ യത്നത്തോടെ അനുഷ്ഠിക്കേണ്ടതാണ്.

## അദ്ധ്യായം 12

**ഭക്തിയോഗം –** അർജ്ജുനൻ പറഞ്ഞു:

1. ഏവം സതതയുക്താ യേ
ഭക്താസ്ത്വാം പര്യുപാസതേ
യേ ചാപ്യക്ഷരമവ്യക്തം
തേഷാം കേ യോഗവിത്തമാഃ.

ഇപ്രകാരം നിത്യയുക്തരായി, വിശ്വരൂപനായ അങ്ങയെ ഉപാസിക്കുന്ന ഭക്തന്മാരിലും അവ്യക്തമായ അക്ഷരബ്രഹ്മത്തെ ഭജിക്കുന്നവരിലുംവെച്ച് ആരാണു ശ്രേഷ്ഠരായ യോഗജ്ഞന്മാർ.

'മന്മനാ ഭവ മത്ഭക്തഃ' എന്ന് ഒമ്പതാം അദ്ധ്യായത്തിൽ ചിത്തശുദ്ധിക്ക് ഭഗവാനെ ഉപാസിക്കുവാനുപദേശിച്ചപ്പോൾ അങ്ങയുടെ സ്വരൂപജ്ഞാനം ഉണ്ടായാലല്ലേ ഉപാസിക്കുവാൻ സാധിക്കുക? എന്ന ചോദ്യത്തിന് മന്ദബുദ്ധികൾക്ക് ഉപാസിക്കുവാൻ യോഗ്യമായ വിഷ്ണ്വാദിമൂർത്തികളെ വിഭൂതിവിസ്തരയോഗം എന്ന പത്താം അദ്ധ്യായത്തിൽ ആദ്യമായും, മുഖ്യാധികാരിക്ക് വിശ്വാത്മകമായ ഈശ്വരസ്വരൂപം ഉപാസ്യമാണെന്ന് 'വിഷ്ടഭ്യാഹമിദം കൃത്സ്ന മേകാംശേന സ്ഥിതോ ജഗത്' എന്നുള്ള വാക്യത്താൽ ഒടുവിലും കാണിച്ചു. മോക്ഷേച്ഛയുള്ളവർക്ക് ഉപാസിക്കുവാൻ യോഗ്യമായ ആ വിശ്വരൂപം കാണിച്ചുതരണമെന്നു പ്രാർത്ഥിച്ച അർജ്ജുനന്ന് പതിനൊന്നാം അദ്ധ്യായത്തിൽ അതു കാണിച്ചുകൊടുക്കുകയും സാധനസമ്പന്നനായ ഏതൊരുവൻ അതിനെ ഉപാസിക്കുന്നുവോ അവൻ കൈവല്യത്തെ പ്രാപിക്കും എന്ന ഫലത്തെ നിർദ്ദേശിക്കുകയും ചെയ്ത ഭഗവാനോട് സഗുണനിർഗ്ഗുണരൂപങ്ങളിൽ ഏതിനെ ഉപാസിക്കുന്നവനാണ് ഉത്തമയോഗി എന്നറിയുവാനാഗ്രഹിക്കുന്ന അർജ്ജുനൻ ചോദിക്കുന്നു: അല്ലയോ ഭഗവാനേ, അങ്ങയുടെ പ്രസാദത്തിന്നുവേണ്ടി കർമ്മംചെയ്ത് അങ്ങയെ പ്രാപിക്കുക എന്ന ഒന്നിനെമാത്രം ആഗ്രഹിക്കുവാൻ അങ്ങു പറഞ്ഞപ്രകാരം അങ്ങയുടെ വിശ്വരൂപത്തെ ഉപാസിക്കുന്നു. മറ്റുചിലർ നാമരൂപാദികളില്ലാത്തതിനാൽ അവ്യക്തവും നാശരഹിതവും നിർവ്വികാരവുമായ ബ്രഹ്മമായ അങ്ങയെ നിരന്തരം ഭക്തിപൂർവ്വം ഉപാസിക്കുന്നു. ഈ പറഞ്ഞ രണ്ടുതരക്കാരിൽ ആരാണ് ഉത്തമയോഗി? മുമുക്ഷുക്കൾക്ക് രണ്ടുരൂപവും ഉപാസ്യമാണെന്ന് അങ്ങു പറഞ്ഞിട്ടുണ്ടല്ലോ. അതിൽ ഏതാണ് സുകരം? സാക്ഷാൽ മോക്ഷഹേതു ഏതാണ്? അങ്ങു സംശയം നീങ്ങുമാറ് ഉപദേശിക്കണേ എന്നാണ് അർജ്ജുനന്റെ ചോദ്യം.

ശ്രീഭഗവാൻ പറഞ്ഞു:

2. മയ്യാവേശ്യ മനോ യേ മാം
നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ-
സ്തേ മേ യുക്തതമാ മതാഃ.

എന്നിൽ മനസ്സിനെ നിവേശിപ്പിച്ച് (ഉറപ്പിച്ച്) ആരാണ് നിത്യയുക്തരായി പരമമായ ശ്രദ്ധയോടുകൂടി എന്നെ ഉപാസിക്കുന്നത്, അവരാണ് ശ്രേഷ്ഠരായ യോഗികൾ എന്നാണ് എന്റെ അഭിപ്രായം.

ഭഗവാൻ അർജ്ജുനനോട് ആരുരുക്ഷുവിന്ന് സഗുണോപാസ്തിയും ചേർന്നതാണ് എന്നു സൂചിപ്പിച്ച് ആരുരുക്ഷുവായ അർജ്ജുനനെ പ്രോത്സാഹിപ്പിച്ചുകൊണ്ട് ഇപ്രകാരം മറുപടി പറയുന്നു:

മോക്ഷസ്വരൂപനായ ഈയുള്ളവനിൽ മനസ്സു നല്ലപോലെ ഉറപ്പിച്ച്, മോക്ഷത്തെമാത്രം ആഗ്രഹിച്ച് ഉപാസിച്ചാൽ മോക്ഷം കിട്ടുമോ എന്ന് ഒട്ടും സംശയിക്കാതെ, പരമവിശ്വാസത്തോടെ, വിശ്വാത്മകനായ എന്നെ ആരു നിത്യവും ഉപാസിക്കുന്നുവോ അവർ ഉത്തമയോഗികൾതന്നെയാണ് എന്നു ഞാൻ സമ്മതിക്കുന്നു. വിശ്വം എന്റെ സ്വരൂപമാണെന്ന് ഉറപ്പുള്ള ആ ഭക്തൻ അവന്റെ ആശ്രമവും അതിന്നുപറ്റിയ കർമ്മാനുഷ്ഠാനങ്ങളും സംബന്ധികളും എല്ലാം ഞാൻ തന്നെയാണ് എന്നുള്ള ഉറപ്പോടെ, സമാധിനിഷ്ഠനായിരുന്ന്, അവയൊന്നും ഉപേക്ഷിക്കാതെ, മൽഭാവനയോടെ ഉപാസിക്കുന്നതുകൊണ്ട് അവൻ യോഗിശ്രേഷ്ഠൻതന്നെയാണ് എന്നതിൽ യാതൊരു സംശയവുമില്ല. ആരുരുക്ഷുവായ അർജ്ജുനനും, അതുപോലെയുള്ള മറ്റു മുമുക്ഷുക്കളും സഗുണോപാസനയാണു ചെയ്യേണ്ടതെന്ന അഭിപ്രായത്തോടുകൂടെയാണ് 'തേ മേ യുക്തതമോ മതാഃ' എന്ന് അവരെ പ്രശംസിച്ചത്. ഇക്കാര്യം മറക്കരുത്. വാന്താശനാ പുരീഷാദികളിലെന്നപോലെ ദൃഢവൈരാഗ്യം ഉറയ്ക്കാത്തവരും മോക്ഷത്തിന്ന് ഇച്ഛിക്കുന്ന സൽസ്വഭാവികളും ആയവരെയാണ് ആരുരുക്ഷുക്കൾ (ഉന്നതനിലയിൽ എത്താനാഗ്രഹിക്കുന്നവർ) എന്ന് പറഞ്ഞിരിക്കുന്നത്. അങ്ങനെയുള്ളവർ 'വിശ്വം ഈശ്വരരൂപം' എന്ന ദൃഢഭാവത്തോടെ ഉപാസിച്ചാൽ താഴെവീഴാതെ ഉപരിസ്ഥാനത്തെത്തും. ഈ അഭിപ്രായത്തോടെ അവരെ ഉത്തമയോഗികൾ എന്നു പ്രശംസിച്ചതാണ്. ആരുരുക്ഷുവായ മുമുക്ഷുവിന്ന് സുകരമായ മോക്ഷസാധനം സഗുണോപാസനംതന്നെയാണെന്നുറപ്പിക്കുന്നു.

3. യേ ത്വക്ഷരമനിർദേശ്യ-
മവ്യക്തം പര്യുപാസതേ
സർവത്രഗമചിന്ത്യം ച
കൂടസ്ഥമചലം ധ്രുവം.

4. സംനിയമ്യേന്ദ്രിയഗ്രാമം
സർവ്വത്ര സമബുദ്ധയഃ
തേ പ്രാപ്നുവന്തി മാമേവ
സർവ്വഭൂതഹിതേ രതാഃ.

ഏവരാണോ അനിർദ്ദേശ്യമായതും, ഇന്നവിധത്തിലെന്ന് നിർദ്ദേശിക്കാൻ ശക്യമല്ലാത്തതും, സർവ്വവ്യാപിയും, അചിന്ത്യവും, കൂടസ്ഥ(മായാധിഷ്ഠാന)വും, അചഞ്ചലവും, സ്ഥിരവും, അവ്യക്തവുമായ അക്ഷര(ബ്രഹ്മ)ത്തെ, ഇന്ദ്രിയങ്ങളെ അടക്കിയൊതുക്കി സർവ്വത്ര സമബുദ്ധികളായി സർവ്വഭൂതങ്ങളുടേയും മംഗളത്തിൽ തല്പരരായി ഉപാസിക്കുന്നത്, അവരും എന്നെത്തന്നെ പ്രാപിക്കുന്നു.

ബ്രഹ്മോപാസ്തിയിൽ മന്ദബുദ്ധികൾക്കു പ്രവൃത്തിയുണ്ടാക്കുന്നതിന്ന് സഗുണോപാസകന്മാരെ സ്തുതിച്ചത് ഉപചാരമായി

മാത്രമാണ്. അവർ ഏറ്റവും യുക്തന്മാരല്ല. അവർ ക്രമത്തിൽ ബ്രഹ്മപ്രാപ്തിക്ക് അർഹന്മാരാകും. എന്നാൽ നിർഗുണോപാസകന്മാർ അങ്ങനെയല്ല, അവർ ഏറ്റവും യുക്തന്മാർ ആകുന്നു എന്ന് നിർഗുണബ്രഹ്മോപാസകന്മാരുടെ സാധനസമ്പത്തി, ഫലപ്രാപ്തിയെന്നിവയെ ഭഗവാൻ വിവരിച്ച് ഉറപ്പിക്കുന്നു. ഏതൊരു യതികൾ താഴെ വിവരിക്കുന്നവിധം ഉപാസിക്കുന്നുവോ, അവർ ആദ്യം പറഞ്ഞ യതികളേക്കാൾ വിശിഷ്ടന്മാരാകുന്നുവെന്ന് 'തു' ശബ്ദംകൊണ്ട് സൂചിപ്പിച്ച് ഇന്ദ്രിയങ്ങളെയെല്ലാം നിരോധിക്കണം. വിഷയങ്ങളെ ഗ്രഹിക്കുവാൻ ഇന്ദ്രിയങ്ങൾ ചലിച്ചാൽ മനസ്സും ചലിക്കും. അപ്പോൾ സമാധിക്കു ഭംഗം നേരിടും. അതുകൊണ്ട് വിഷയങ്ങളുടെ നശ്വരത്വം, അല്പത്വം മുതലായ ദോഷങ്ങളെ അറിഞ്ഞ്, സകല ഇന്ദ്രിയങ്ങളേയും അതാത് ഗോളങ്ങളിൽ ബലമായി ഉറപ്പിച്ച്, സകല ഭൂതങ്ങളുടേയും ഹിതാചരണത്തിൽ താല്പര്യത്തോടും അഹിതം ലേശംപോലും ചെയ്യാതെയും പ്രപഞ്ചത്തിൽ എങ്ങും ഒരുപോലെ ആകാശമെന്നപോലെ വ്യാപിച്ചിരിക്കുന്നതുകൊണ്ട് 'സമം' എന്നു പറയപ്പെടുന്ന ബ്രഹ്മത്തെത്തന്നെ കാണുന്നവരുമായി ഏതൊരു യതികൾ, ശബ്ദസ്പർശരൂപാദികൾ ഇല്ലാത്തതിനാൽ ഇന്ദ്രിയങ്ങൾക്ക് ഇന്നവിധം ഇരിക്കുന്നതെന്നു നിശ്ചയിക്കുവാനോ പറയുവാനോ കഴിയാത്തതും സർവ്വത്ര നിറഞ്ഞ് ഇളക്കമില്ലാതെ നിർവ്വികാരമായുമിരിക്കുന്ന അക്ഷരപരബ്രഹ്മത്തെ ഉപാസിക്കുന്നുവോ (നിരന്തരം അനുസന്ധാനം ചെയ്യുന്നുവോ) അവർ ശരീരപതനത്തിന്നുശേഷം ഉൽഗതിയോ അഗ്ന്യാദിദേവതാലോകപ്രാപ്തിയോ കൂടാതെ എന്നെത്തന്നെ പ്രാപിക്കുന്നു. കാലതാമസമോ ലോകാന്തരഗതിയോ ഇല്ലാത്ത സാക്ഷാൽ ബ്രഹ്മപ്രാപ്തിയാണ് അവർക്കുള്ള ഫലം. കീഴുദ്യോഗസ്ഥന്മാരുടെ ശുപാർശപ്രകാരം ഒരാൾ മഹാരാജാവിനെ കാണുന്നു; മറ്റൊരാൾ നേരിട്ടുതന്നെ ചെന്ന് മഹാരാജാവിനെ കാണുന്നു എന്നു വിചാരിക്കുക. ഈ രണ്ടുകൂട്ടരിൽ നേരിട്ടുകാണുന്നവൻ രാജാവിന്റെ അത്യന്തം ആപ്തമിത്രമാണ്. മറ്റേവൻ അല്പം അകന്നവനാണ്. അതുപോലെ നിർഗുണബ്രഹ്മോപാസ്തിയുടെ ഫലം നേരിട്ടുതന്നെയുള്ള ബ്രഹ്മപ്രാപ്തിയും, സഗുണോപാസ്തിയുടെ ഫലം അഗ്ന്യാദിദേവതകൾ വഴിയായി ബ്രഹ്മപ്രാപ്തിയുമാണ്. ഈ ഫലഭേദംകൊണ്ട് ബ്രഹ്മോപാസകൻ യഥാർത്ഥത്തിൽ ഏറ്റവും യുക്തൻ ആകുന്നു. കർമ്മോപാസകൻ താണവൻതന്നെയാണ്. അവനെ യുക്തതമൻ എന്ന് ആദ്യം പറഞ്ഞത് ഔപചാരികമായി മാത്രമാണ്. ക്രമത്തിൽ ബ്രഹ്മപ്രാപ്തിയുള്ളതിനാൽ ആരുരുക്ഷുവിന്ന് അതാണ് അധികം എളുപ്പം എന്നു കാണിക്കുവാൻ അതിനെ പ്രശംസിച്ച് മന്ദാധികാരികളായ കർമ്മഠന്മാർ മധ്യമാധികാരികളായ സഗുണോപാസകന്മാരാകണം എന്ന അനുഗ്രഹം അവരിൽ പ്രകാശിപ്പിക്കുവാൻ അങ്ങനെ പറഞ്ഞതാണെന്നു ധരിക്കേണ്ടതാണ്.

5. ക്ലേശോ/ധികതരസ്തേഷാ-

മവ്യക്താസക്തചേതസാം

അവ്യക്താ ഹി ഗതിർദുഃഖം

ദേഹവദ്ഭിരവാപ്യതേ.

എന്നാൽ ഈവിധം അവ്യക്ത(ബ്രഹ്മ)ത്തിൽ ആസക്തചിത്തരായ അവർക്ക് (മാർഗ്ഗ)ക്ലേശം വളരെ അധികമാണ്. എന്തെന്നാൽ അവ്യക്ത(ബ്രഹ്മ)വിഷയകമായ നിഷ്ഠ ദേഹികൾക്ക് (ദേഹാഭിമാനികൾക്ക്) തുലോം ക്ലേശിച്ചിട്ടേ ലഭിക്കയുള്ളു.

ഗുണസ്വരൂപനായ എന്നെ ഉപാസിക്കുന്നവർക്കും, എനിക്കു വേണ്ടി മാത്രം കർമ്മം ചെയ്യുകയും, ഫലാശയെ പരിത്യജിക്കുകയും ചെയ്യുക മുതലായ ക്ലേശങ്ങൾ ഉണ്ടെങ്കിലും അവ്യക്തബ്രഹ്മത്തെ ഉപാസിക്കുന്ന യതികൾക്ക് അതിനേക്കാൾ അധികമായ ക്ലേശമുണ്ട്. എന്തുകൊണ്ടെന്നാൽ ദേഹാഭിമാനമുള്ളവർക്ക് അവ്യക്തമാർഗ്ഗപ്രാപ്തിക്കു വളരെ ക്ലേശം അനുഭവിക്കണം. സാമാന്യമായ പരിശ്രമംകൊണ്ട് അതു സാധിക്കുകയില്ല. വളരെക്കാലം നിത്യവും നിരന്തരവുമായ സമാധിയിൽത്തന്നെ ഇരിക്കാത്തവർക്ക് അതു ലഭിക്കുകയില്ല. എന്നാൽ ഈ ക്ലേശാനുഭവം ഭാവിക്ലേശങ്ങളെ സമൂലം നശിപ്പിക്കുന്നതാകയാൽ ധീരന്മാർ അതിന്നുതന്നെ പരിശ്രമിക്കേണ്ടതാണ് എന്നു കാണിക്കുന്നു.

6. യേ തു സർവ്വാണി കർമ്മാണി

മയി സംന്യസ്യ മത്പരാഃ

അനന്യേനൈവ യോഗേന

മാം ധ്യായന്ത ഉപാസതേ.

7. തേഷാമഹം സമുദ്ധർത്താ

മൃത്യുസംസാരസാഗരാത്

ഭവാമി ന ചിരാത് പാർത്ഥ!

മയ്യാവേശിത ചേതസാം.

ഹേ പാർത്ഥാ! ആരാണോ സർവ്വകർമ്മങ്ങളും എന്നിൽ സമർപ്പിച്ച് എന്നിൽത്തന്നെ നിഷ്ഠരായി അചഞ്ചലയോഗത്തോടുകൂടി ധ്യാനിച്ച് ഉപാസിക്കുന്നത്, എന്നിൽത്തന്നെ മനസ്സ് ഉറപ്പിച്ചിരിക്കുന്ന അവരെ ജനനമരണരൂപമായ സംസാരസമുദ്രത്തിൽനിന്നും ഞാൻ അചിരേണ കരകയറ്റി രക്ഷിക്കുന്നു.

വളരെ ക്ലേശം അനുഭവിച്ചു പ്രാപിക്കേണ്ടതാണ് അവ്യക്തോപാസനം. അതുകൊണ്ട് അനായാസേന മോക്ഷപ്രാപ്തിക്കുള്ള സാധനം സഗുണോപാസനമാണെന്നു പറയുന്നു. സഗുണോപാസകന്മാരായ എന്റെ ഏതൊരു ഭക്തന്മാർ ലൗകികങ്ങളും വൈദികങ്ങളുമായ സകല കർമ്മങ്ങളേയും എന്നിൽ സമർപ്പിച്ച്, 'വിശ്വരൂപനായ ഞാൻതന്നെയാണ് കേൾപ്പാനും, കാണുവാനും, സ്പർശിക്കുവാനും, ചിന്തിക്കുവാനും, അറിയുവാനും യോഗ്യമായ സർവ്വപദാർത്ഥവും' എന്ന ഭാവത്തോടുകൂടെ അന്യമായി യാതൊന്നിലും ബുദ്ധിയെ ചലിപ്പിക്കാതെയിരിക്കുന്ന യോഗത്തെ ആശ്രയിച്ച് വിശ്വാത്മകനും, പരമേശ്വരനുമായ എന്നെ ധ്യാനിച്ചുംകൊണ്ട് നിരന്തരം സേവിക്കുന്നുവോ, സകല ഭൂതങ്ങളിലും അന്തരാത്മാവും പരമേശ്വരനുമായി വിളങ്ങുന്ന എന്നിൽത്തന്നെ 'സർവ്വം ബ്രഹ്മ' മെന്ന ഭാവനയോടെ മനസ്സിനെ സ്ഥിരപ്പെടുത്തിക്കൊണ്ടിരിക്കുന്നുവോ അവരുടെ ചിത്തശുദ്ധികൊണ്ട് എന്റെ സത്യസ്വരൂപത്തെ സാക്ഷാത്കരിപ്പാൻ യോഗ്യമായ ജ്ഞാനയോഗം ഞാൻ അവർക്ക് ഉടനെ കൊടുത്ത് ജനനമരണരൂപമായ സംസാരമാകുന്ന അപാരസമുദ്രത്തിൽനിന്ന് അവരെ സമുദ്ധരിക്കും. ബ്രഹ്മജ്ഞാനം, ബ്രഹ്മത്തിൽ സ്ഥിരനിഷ്ഠ, ബ്രഹ്മപ്രാപ്തി എന്നിവ സഗുണോപാസകന്മാർക്ക് എന്റെ അനുഗ്രഹത്താൽ ഉടനെ സിദ്ധിക്കും. സഗുണോപാസനം അംഗവും, നിർഗുണോപാസനം അംഗിയും ഫലം മോക്ഷവുമാണ് എന്നു സൂചിപ്പിക്കുന്നു.

8. മയ്യേവ മന ആധത്സ്വ

മയി ബുദ്ധിം നിവേശയ

നിവസിഷ്യസി മയ്യേവ

അത ഊർദ്ധ്വം ന സംശയഃ.

എന്നിൽത്തന്നെ മനസ്സ് ഉറപ്പിക്കുക, ബുദ്ധിയെ എന്നിൽ നിവേശിപ്പിക്കുക, ഇങ്ങനെ ചെയ്തുകഴിഞ്ഞാൽ എന്നിൽത്തന്നെ നീ നിവസിക്കും; സംശയമില്ല.

അക്ഷരമായ പരബ്രഹ്മത്തെപ്പറ്റിയുള്ള ജ്ഞാനവും ബ്രഹ്മപ്രാപ്തിയും എന്റെ പ്രസാദംകൊണ്ടുമാത്രമേ ലഭിക്കുകയുള്ളു. എന്റെ പ്രസാദമോ എന്നെ ഉപാസിക്കുന്നതുകൊണ്ടേ കിട്ടുകയുള്ളു. അതുകൊണ്ട്, എടോ അർജ്ജുനാ! വിശ്വരൂപനായ എന്നിൽത്തന്നെ നീ മനസ്സിനെ ഉറപ്പിക്കുക. മനസ്സ് ഏതൊന്നിൽ വ്യാപരിക്കുന്നുവോ (ഏതൊന്നിനെ മനസ്സ് വിഷയീകരിക്കുന്നുവോ) അതെല്ലാം ഞാനാണെന്ന് ഭാവിച്ചുകൊള്ളുക. അതു മാത്രമല്ല, വസ്തുതത്ത്വത്തെ നിശ്ചയിക്കുന്നതായ വിശേഷവൃത്തിയെ-ബു

ദ്ധിയേയും-എന്നിൽത്തന്നെ ഉറപ്പിക്കുക. 'സർവ്വം ബ്രഹ്മമാത്രം' എന്ന ദൃഢമായ നിശ്ചയത്തോടുകൂടെ നിരന്തരം എന്നെത്തന്നെ അനുസന്ധാനം ചെയ്തുകൊള്ളുക. അപ്പോൾ അതിൽനിന്ന് ഉപരിയായ നിർവ്വിശേഷജ്ഞാനം സിദ്ധിക്കുന്നതാണ്. അപ്പോൾ ദേഹഭാവനപോലുമില്ലാതെ നിർവ്വിശേഷാത്മാവായി നിർവ്വിശേഷനായ എന്നിൽത്തന്നെ നീ വസിക്കും. വിദേഹകൈവല്യത്തെ പ്രാപിക്കും. ഈ കാര്യത്തിൽ യാതൊരു സംശയവുമില്ല.

9. അഥ ചിത്തം സമാധാതും
ന ശക്നോഷി മയി സ്ഥിരം
അഭ്യാസയോഗേന തതോ
മാമിച്ഛാപ്തും ധനഞ്ജയ!

ഹേ ധനഞ്ജയാ! ചിത്തത്തെ എന്നിൽ സ്ഥിരമായി ഉറപ്പിക്കുവാൻ നിനക്ക് ശക്തിയില്ലെങ്കിൽ അഭ്യാസയോഗം (നിരന്തര പ്രയത്നം)കൊണ്ട് എന്നെ പ്രാപിക്കാൻ നീ ശ്രമിക്കുക.

അസംഖ്യം രൂപങ്ങളടങ്ങിയിട്ടുള്ള വിശ്വരൂപത്തെ ഉപാസിക്കുവാൻ പ്രയാസമാണെന്നു തോന്നുന്ന മന്ദബുദ്ധികൾക്ക് ഭഗവാൻ മറ്റുവിധ സാധനങ്ങളെ നിർദ്ദേശിക്കുന്നു. ബുദ്ധിശക്തിയാൽ സൂക്ഷ്മജ്ഞാനമാകുന്ന ധനത്തെ സമ്പാദിക്കുവാൻ സമർത്ഥനായ ധനഞ്ജയാ! ബഹുവിധം പ്രാണിവർഗ്ഗങ്ങളും, ഗിരി, നദി മുതലായ വസ്തുക്കളും അടങ്ങിയ വിശ്വാത്മകനായ എന്നിൽ മനസ്സിനെ സ്ഥിരപ്പെടുത്തുവാൻ നീ അശക്തനാണെങ്കിൽ വേറെ ഉപായം പറയാം; നീ കേൾക്കുക; സർവ്വവസ്തുക്കളും - നാമരൂപങ്ങൾ കോടികോടിവിധത്തിൽ ഭിന്നങ്ങളായിരുന്നാലും - എല്ലാം ഭൗതികങ്ങളാണെന്ന് (പഞ്ചഭൂതമയങ്ങളാണെന്ന്) പ്രത്യക്ഷപ്രമാണസിദ്ധമാകയാൽ സർവ്വത്തേയും ഒരു ജാതി (ഒരേവസ്തു) എന്നു കണ്ടുകൊള്ളുക. ഇങ്ങനെ ഏറെക്കാലം അഭ്യസിക്കുക. സർവ്വഭൂതങ്ങളുടേയും മൂലകാരണം ഞാനായതുകൊണ്ട് കാരണത്തെക്കൂടാതെ കാര്യമില്ലെന്നുള്ള ന്യായപ്രകാരം 'ഭൗതികലോകമെന്നത് ഞാൻതന്നെ' എന്ന് അനുസന്ധാനംചെയ്തുകൊള്ളുക. ഈ അഭ്യാസം എന്നെ പ്രാപിക്കുവാനുപകരിക്കുന്ന ഒന്നാകയാൽ യോഗമാകുന്നു. ഇപ്രകാരം അഭ്യാസത്താൽ മനസ്സിന്ന് നിശ്ചലത സിദ്ധിക്കുമ്പോൾ ഭൗതികം എന്ന ജ്ഞാനത്തെ ഉപേക്ഷിച്ച് 'സർവ്വം ബ്രഹ്മം' എന്ന ധാരണയിൽക്കൂടെ വിശ്വരൂപനായ എന്നെ പ്രാപിക്കുവാൻ ഇച്ഛിച്ചുകൊള്ളുക. ബ്രഹ്മാവുമുതൽ പുഴുവരെ ഭൗതികം. അതിനാൽ സർവ്വഭൂതനിവാസമായ ബ്രഹ്മംമാത്രമാണ് സത്യമായിട്ടുള്ളത് എന്നു നിരന്തരമായി ധരിച്ചുകൊള്ളുക. ഈ വിധത്തിൽ മന്ദബുദ്ധികൾക്കും എന്നെ പ്രാപിക്കുവാൻ സാധിക്കുന്നതാണ്.

10. അഭ്യാസേഽപ്യസമർത്ഥോഽസി
മത്കർമ്മപരമോ ഭവ
മദർത്ഥമപി കർമ്മാണി
കുർവൻ സിദ്ധിമവാപ്സ്യസി.

അഭ്യാസ(യോഗ)ത്തിനും നീ സമർത്ഥനല്ലെങ്കിൽ എനിക്കുവേണ്ടി, (എന്നിൽ സമർപ്പിച്ച്) കർമ്മം ചെയ്യുന്നതുതന്നെ പരമലക്ഷ്യമാക്കിക്കൊള്ളുക. എനിക്കുവേണ്ടി കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ടിരുന്നാലും നീ സിദ്ധിയെ (മോക്ഷത്തെ)ത്തന്നെ പ്രാപിക്കും

ഈ പറഞ്ഞ അഭ്യാസയോഗം അനുഷ്ഠിക്കുവാൻ സാധിക്കയില്ലെങ്കിൽ (അത്രയധികം മന്ദബുദ്ധിയാണെങ്കിൽ) അവന്ന് വേറെയൊരു മാർഗ്ഗം ഭഗവാൻ ഉപദേശിക്കുന്നു. ലൗകികമോ, വൈദികമോ ആയ ഏതൊരു കർമ്മാനുഷ്ഠാനവും ഈശ്വരനായ എന്റെ പ്രീതിക്കുവേണ്ടി മാത്രമാണെന്നുറച്ച് ചെയ്തുകൊള്ളുക. അല്പമാത്രമെങ്കിലും സ്വപ്രയോജനത്തെ ഉദ്ദേശിക്കാതെ ചെയ്തുകൊള്ളുക. രാജഭടൻ രാജാവിന്നുവേണ്ടി യുദ്ധം മുതലായതിൽ ഏർപ്പെടുന്നതുപോലെ നിന്റെ എല്ലാ കർമ്മങ്ങളും എന്നിൽ പ്രീതിക്കായി സമർപ്പിച്ചുകൊള്ളുക. ഇങ്ങനെ എന്റെ പ്രീതി പ്രധാനമായിക്കണ്ട് കർമ്മംചെയ്യുന്നവന്റെ ചിത്തം ശുദ്ധമാവുകയും ക്രമേണ അവൻ കൈവല്യസിദ്ധിയെ പ്രാപിക്കുകയും ചെയ്യുന്നതാണ്.

11. അഥൈതദപ്യശക്തോഽസി
കർത്തും മദ്യോഗമാശ്രിതഃ
സർവ്വകർമ്മഫലത്യാഗം
തതഃ കുരു യതാത്മവാൻ.

ഒരുപക്ഷേ, എന്നിൽ യോഗയുക്തനായി അത് (ഈശ്വരാർത്ഥമായ കർമ്മം) ചെയ്യാനും നീ അശക്തനാണെങ്കിൽ സംയതചിത്തനായി (മനസ്സടക്കി) സർവ്വകർമ്മങ്ങളിലും ഫലാസക്തിയെ ത്യജിക്കുക.

ഈ പറഞ്ഞമാതിരി ചെയ്യുവാനും നീ ശക്തനല്ലെങ്കിൽ 'ഈ കർമ്മംകൊണ്ടു ഭഗവാൻ സന്തോഷിക്കണേ!' എന്ന സങ്കല്പത്താൽ, സർവ്വകർമ്മങ്ങളേയും എന്നിൽ യോജിപ്പിക്കുക എന്ന യോഗത്താൽ, സർവ്വകർമ്മങ്ങളുടേയും ഫലങ്ങളെ ഉപേക്ഷിച്ചുകൊള്ളുക.അതിന്ന് തക്കവിധം മനസ്സിൽനിന്ന് ഫലകാംക്ഷയെ പരിത്യജിക്കുവാൻ സമർത്ഥനാകണം. എത്ര മന്ദനായാലും ഏതെങ്കിലും ഒരുവിധത്തിൽ എന്നെ ആശ്രയിക്കാതെ മുക്തിക്കു മാർഗ്ഗമില്ല എന്നു പല മാർഗ്ഗങ്ങളേയും കാണിച്ചുകൊണ്ട് ഭഗവാൻ ധരിപ്പിക്കുന്നു.

12 ശ്രേയോ ഹി ജ്ഞാനമഭ്യാസാത്-
ജ്ഞാനാദ് ധ്യാനം വിശിഷ്യതേ
ധ്യാനാത് കർമ്മഫലത്യാഗ-
സ്ത്യാഗാച്ഛാന്തിരനന്തരം.

എന്തുകൊണ്ടെന്നാൽ അഭ്യാസത്തേക്കാൾ ശ്രേഷ്ഠമാകുന്നു ജ്ഞാനം. ജ്ഞാനത്തേക്കാൾ ധ്യാനം വിശിഷ്ടതരമാണ്. ധ്യാനത്തേക്കാളും ശ്രേഷ്ഠമാണ് കർമ്മഫലത്യാഗം. ആ ത്യാഗത്തിൽനിന്ന് ശാന്തി (നിർവ്വാണം) അചിരേണ ഉണ്ടാകും.

മോക്ഷത്തിൽ ഇച്ഛയുള്ളവന്ന് സർവ്വകർമ്മസന്ന്യാസംചെയ്ത്, യമനിയമാദികളെ പ്രയത്നപ്പെട്ടു സമ്പാദിച്ച്, ഗുരുമുഖത്തിൽനിന്ന് മഹാവാക്യാർത്ഥശ്രവണമനനാദിജന്യമായിരിക്കുന്ന ബ്രഹ്മാത്മൈകത്വജ്ഞാനം (ആത്മാവും ബ്രഹ്മവും ഭിന്നമല്ല ഒന്നുതന്നെയെന്നുള്ള അറിവ്) തന്നെ ശ്രേഷ്ഠമായ മോക്ഷസാധനം എന്നത് സുപ്രസിദ്ധമാണ്. 'ജ്ഞാനാദേവ കൈവല്യം' എന്നുതന്നെ ശ്രുതിസിദ്ധാന്തം. ആ ജ്ഞാനത്തിന്ന് സംശയം, വിപരീതഭാവന മുതലായ പ്രതിബന്ധങ്ങൾ നേരിടും. ആ ദോഷങ്ങളെ നീക്കുന്ന ധ്യാനം ജ്ഞാനത്തേക്കാൾ ശ്രേഷ്ഠമാണ്. ജന്മമരണാദികൾക്ക് കാരണമായ അജ്ഞാനം, സങ്കല്പം എന്നിങ്ങനെയുള്ള ദോഷങ്ങളെ നീക്കുന്നതുകൊണ്ട് ധ്യാനത്തിന്ന് ശ്രേഷ്ഠത കൂടുന്നു. ധ്യാനത്തേക്കാൾ കൂടുതൽ ശ്രേഷ്ഠത്വം കർമ്മഫലത്യാഗത്തിന്നുണ്ട്; കാരണം ധ്യാനം സാധിക്കുവാൻ അധികം പ്രയാസമുണ്ട്. വിപരീതഭാവനകളെ തള്ളിക്കളയാതെ ധ്യാനം ശുദ്ധമാവുകയില്ല. അതിന്നു വളരെ പ്രയത്നം ആവശ്യമാണ്. കർമ്മഫലത്തെ ആഗ്രഹിക്കാതിരിക്കാൻ അത്ര ക്ലേശമില്ല. അതുകൊണ്ട് ധ്യാനത്തേക്കാൾ കർമ്മഫലത്യാഗത്തിന്ന് ശ്രേഷ്ഠത കൂടും. അതു സാധിച്ചാൽ കാമാദിദോഷം നീങ്ങും. അങ്ങനെയുള്ള ശുദ്ധചിത്തന്ന് അടുത്ത ക്ഷണത്തിൽ സംസാരോപരതിരൂപമായ മോക്ഷം സിദ്ധിക്കും. ഇവിടെ ഒരു ചോദ്യത്തിന്ന് അവകാശമുണ്ട്. ജ്ഞാനം കൊണ്ടേ മോക്ഷം സിദ്ധിക്കയുള്ളുവെന്നുള്ള ശ്രുതിക്ക് വിരോധമല്ലേ കർമ്മഫലത്യാഗത്താൽ മോക്ഷം കിട്ടുമെന്നു പറയുന്നത്? ചിത്തശുദ്ധിക്ക് അത്യാവശ്യമായ കാമസങ്കല്പാദികളുടെ ത്യാഗത്തിൽ മുമുക്ഷുക്കളെ ശ്രദ്ധാലുക്കളാക്കുവാൻ വേണ്ടി മാത്രം കർമ്മഫലത്യാഗത്തെ പ്രശംസിച്ചുവെന്നേ ധരിക്കേണ്ടതുള്ളു. ചിത്തശുദ്ധി എന്നത്

മോക്ഷത്തിന്ന് അന്തരംഗസാധനമാണല്ലോ. അതിന്നാവശ്യമായ കർമ്മഫലത്യാഗം സാധിക്കാതെ മോക്ഷം സിദ്ധിക്കുന്നതല്ലെന്നാണ് അഭിപ്രായം. ഈ വിധം അർത്ഥം ധരിച്ചാൽ ശ്രുതിക്കും സമ്പ്രദായത്തിന്നും വിരോധം നേരിടുകയില്ല. ഏറെ വിരക്തനായിട്ടില്ലാത്ത മുമുക്ഷുവിനെ അനുഗ്രഹിക്കുവാൻ കർമ്മഫലത്യാഗത്തെ സ്തുതിച്ചതാണെന്നു ധരിക്കേണ്ടതാണ്.

13. അദ്വേഷ്ടാ സർവ്വഭൂതാനാം
മൈത്രഃ കരുണ ഏവ ച
നിർമ്മമോ നിരഹങ്കാരഃ
സമദുഃഖസുഖഃ ക്ഷമീ.

14. സന്തുഷ്ടഃ സതതം യോഗീ
യതാത്മാ ദൃഢനിശ്ചയഃ
മയ്യർപ്പിതമനോബുദ്ധിർ
യോ മദ്ഭക്തഃ സ മേ പ്രിയഃ

ഒരു ജീവിയേയും ദ്വേഷിക്കാതെ, എല്ലാ ഭൂതങ്ങളോടും മിത്രഭാവവും കരുണയും ഉള്ളവനായി, ഞാനെന്നും എന്റേതെന്നുമുള്ള ഭാവമില്ലാത്തവനായി സുഖദുഃഖങ്ങളെ സമമായി ഗണിക്കുന്നവനും, ക്ഷമാശീലനും, സർവ്വദാ സന്തുഷ്ടനും, യോഗയുക്തനും, സംയതചിത്തനും, ദൃഢനിശ്ചയനും, മനസ്സും, ബുദ്ധിയും എന്നിൽ അർപ്പിച്ചവനുമായ എന്റെ ഭക്തൻ എനിക്ക് പ്രിയനാകുന്നു.

യഥാർത്ഥമായി ആത്മാവിനെ അറിയുവാൻ ആവശ്യമായ സാധനകലാപത്തെ കാണിച്ചുകൊണ്ട് ആവക ഗുണപൂർത്തിയുള്ളവനെ ഭഗവാൻ സ്തുതിക്കുന്നു. (ബ്രഹ്മനിഷ്ഠന്റെ ലക്ഷണമാണിവിടെ കാണിക്കുന്നത്.) യാതൊരു ഭൂതങ്ങളിലും ദ്വേഷമില്ലാതിരിക്കണം. എല്ലാവരിലും മിത്രഭാവമുള്ളവനാകണം. ആ മൈത്രീഭാവം കരുണനിമിത്തം മാത്രമായും ഇരിക്കണം. ഇങ്ങനെയിരിക്കണമെങ്കിൽ ദേഹത്തിൽ ഞാനെന്നും ദേഹസംബന്ധികളിൽ എന്റേതെന്നും വിചാരം തീരെ നശിപ്പിക്കണം. അപ്രകാരമാകണമെങ്കിൽ സുഖദുഃഖങ്ങളിൽ യാതൊരു വികാരവും മനസ്സിൽ ഉണ്ടാകുവാൻ പാടില്ല. അത് സിദ്ധിക്കേണമെങ്കിൽ ആദ്ധ്യാത്മികാദിതാപത്രയങ്ങളെ സഹിക്കുവാൻ സമർത്ഥനായിരിക്കേണ്ടതാണ്.

എങ്ങനെ വസിച്ചാൽ അദ്വേഷത്വാദിഗുണങ്ങൾ സിദ്ധിക്കും? എന്ന് വിശദമാക്കുന്നു. സുഖദുഃഖങ്ങളോ മാനാപമാനങ്ങളോ ലാഭാലാഭങ്ങളോ ലോകവ്യവഹാരനിലയിൽ എന്തുവന്നുചേർന്നാലും എപ്പോഴും സന്തോഷമുള്ളവനായിരിക്കണം. 'സത്യം ബ്രഹ്മം. അതു തന്നെ ആത്മാവ്. അത് ആനന്ദഘനം.' എന്ന അനുഭവത്താൽ മായികമായ പ്രാപഞ്ചികസുഖങ്ങളിൽ വ്യാകുലപ്പെടാതിരിക്കണം. അങ്ങനെ ആകണമെങ്കിൽ മനസ്സിനെ ആത്മാവിൽത്തന്നെ യോജിപ്പിക്കണം. അങ്ങനെ അതും സാധിക്കണമെങ്കിൽ ശരീരത്തെ സമനിലയിൽ നിർത്തി ആത്മാവിനെ ധ്യാനിക്കണം. ധ്യാനം ഉറയ്ക്കണമെങ്കിലോ ആത്മഭിന്നമായിട്ട് യാതൊന്നുമില്ലെന്നുള്ള ദൃഢനിശ്ചയമുണ്ടായിരിക്കണം. ആ നിശ്ചയമുണ്ടാകുവാൻ ദേഹത്തിൽ ഞാനെന്നു ഭാവിക്കുന്ന ബുദ്ധിയേയും ബാഹ്യവസ്തുക്കളിൽ ഇതെന്നു സങ്കല്പിക്കുന്ന മനസ്സിനേയും സർവ്വമായി വിളങ്ങുന്ന ബ്രഹ്മത്തിൽത്തന്നെ സമർപ്പിക്കണം. ഈ പറഞ്ഞമാതിരി നിരന്തരം സർവ്വാത്മാവായ എന്നെ ആര് അനുസന്ധാനം ചെയ്യുന്നുവോ അവൻ എന്റെ ഭക്തനും എനിക്കു പ്രിയനുമാണെന്ന് ധരിക്കുക.

15. യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ
ഹർഷാമർഷഭയോദ്വേഗൈർ
മുക്തോ യഃ സ ച മേ പ്രിയഃ.

ആരിൽനിന്നു ലോകത്തിന് ഉദ്വേഗം (സന്താപം) ഉണ്ടാകാതെയും, ലോകത്തിൽനിന്ന് ആർക്ക് സന്താപമുണ്ടാകാതേയും, ഹർഷം, അമർഷം (ക്രോധം), ഭയം, ഉദ്വേഗം (ക്ഷോഭം) എന്നിവയിൽനിന്ന് ആര് വിമുക്തനായുമിരിക്കുന്നു അവൻ എനിക്ക് പ്രിയപ്പെട്ടവനാകുന്നു.

സിദ്ധന്ന് അദ്വേഷ്ട്രൃത്വംമുതലായ ഗുണങ്ങൾ ഉണ്ടായിരിക്കും. സാധകനാകട്ടെ, ആവക ഗുണങ്ങളെ സമ്പാദിക്കണം. അതിന്ന് ആവശ്യമായ അഭ്യാസക്രമത്തെ ഭഗവാൻ ഉപദേശിക്കുന്നു. ലോകത്തിൽനിന്നും, ചോരവ്യാഘ്രസർപ്പാദികളിൽനിന്നുപോലും യാതൊരുവന്ന് ഭയം ഉണ്ടാകാതിരിക്കുന്നുവോ ഇഷ്ടപ്രാപ്തിയിൽ ഹർഷം, രോഗാദ്യുപദ്രവപ്രാപ്തിയിൽ ക്രോധം (സഹിക്കായ്മ), ചോരസർപ്പാദികളിൽനിന്ന് ഭയം, പ്രാണഹാനികരമായ അനർത്ഥപ്രാപ്തിയിൽ ഉദ്വേഗം, ഇപ്രകാരമുള്ള യാതൊരു മനോവികാരവും യാതൊരുവന്നില്ലാതിരിക്കുന്നുവോ, എല്ലാം ഏകമാകയാൽ വിപരീതഭാവനയ്ക്ക് മനസ്സിൽ ഇടം കിട്ടാതിരിക്കത്തക്കവിധം നിരന്തരമായ ധ്യാനം ആർ ശീലിക്കുന്നുവോ അവനും എനിക്കിഷ്ടനാകുന്നു. ഈ സാധകൻ ക്രമത്തിൽ സിദ്ധനായിത്തീരുന്നവനായതുകൊണ്ട് ഞാൻ അവനെ ഇഷ്ടപ്പെടുന്നു എന്നാണ് ഭഗവാന്റെ അഭിപ്രായം.

16. അനപേക്ഷഃ ശുചിർദക്ഷ
ഉദാസീനോ ഗതവ്യഥഃ
സർവ്വാരംഭപരിത്യാഗീ
യോ മദ്ഭക്തഃ സ മേ പ്രിയഃ.

അപേക്ഷാരഹിതനും (നിസ്പൃഹനും) ശുചിയും (പരിശുദ്ധനും) കർമ്മകുശലനും ലാഭാലാഭങ്ങളിൽ ഉദാസീനനും, ദുഃഖമറ്റവനും, സ്വാർത്ഥപരമായി ഒരു കർമ്മവും ആരംഭിക്കാത്തവനുമായി ഏതൊരുവൻ എന്റെ ഭക്തനായിരിക്കുന്നുവോ, അവൻ എനിക്ക് പ്രിയപ്പെട്ടവനാകുന്നു.

ഭഗവാൻ പിന്നെ ബ്രഹ്മത്തെ അറിഞ്ഞവന്റെ വേറെ ചില ലക്ഷണങ്ങൾ പറയുന്നു. കാണുന്നതോ കേൾക്കുന്നതോ ആയ യാതൊന്നിലും ദേഹസംരക്ഷണം മുതലായ കാര്യങ്ങളിൽപ്പോലും ആശ്രയമില്ലാതിരിക്കും. അതെല്ലാം മായികവും അതുകൊണ്ടുതന്നെ അസത്യവും ആണ് എന്നറിഞ്ഞതാണ് ആശ്രയമില്ലായ്മയ്ക്ക് കാരണം. ശുദ്ധനായിരിക്കും. കർമ്മങ്ങളിൽ സംഗമില്ലായ്മയാണ് ശുദ്ധിക്കു കാരണം. 'കർമ്മസ്വ അസംഗമഃ ശൗചം' (കർമ്മങ്ങളിൽ ചേർച്ചയില്ലായ്മയാണ് ശുദ്ധിയെന്നു പറയപ്പെടുന്നത്) എന്ന് ശാസ്ത്രം സിദ്ധാന്തിക്കുന്നു. ആത്മാവ് കർത്താവല്ലെന്നറിഞ്ഞവന്നു മാത്രമേ ഇന്ദ്രിയാദിവ്യാപാരങ്ങളിൽ 'ഞാൻ ചെയ്യുന്നു' എന്ന അഭിമാനം ഇല്ലാതെയാവുകയുള്ളൂ. സമർത്ഥനായും, ശ്രുതിസ്മൃത്യാദികളിൽ പറഞ്ഞിരിക്കുന്ന സംഗതികൾ മുഴുവനും അറിഞ്ഞവനും അതുപോലെ പ്രവർത്തിക്കുവാൻ കഴിവുള്ളവനും ആയിരിക്കും. എന്നാലും യാതൊരു കർമ്മങ്ങളും ചെയ്യാതെ എല്ലാം വെടിഞ്ഞിരിക്കുന്ന സ്വഭാവമുള്ളവനായിരിക്കും. എന്തുകൊണ്ടെന്നാൽ എല്ലാ കർമ്മങ്ങൾക്കും ദേഹാഭിമാനവും ആത്മാവിനെ അറിയായ്മയും തന്മൂലം കാമവുമാണ് കാരണം. ഇതുകൊണ്ട് വീണ്ടുംവീണ്ടും ജനനമരണാദികളും ഉണ്ടാകുമെന്ന് അറിഞ്ഞതുകൊണ്ട് സകല കർമ്മങ്ങളേയും വിട്ടിരിക്കും. അതുകൊണ്ട് (ഒരു കർമ്മവും ചെയ്യാത്തതുകൊണ്ട്) അവന്ന് യാതൊരു ചിന്തയും ഉണ്ടായിരിക്കുകയില്ല. 'നൈനം കൃതാകൃതേ പരതഃ' ; 'പാപം ചെയ്തുവല്ലോ! പുണ്യം ചെയ്തില്ലല്ലോ!' എന്നുള്ള വിചാരം അവന്നുണ്ടാകയില്ല. ഈവക ഗുണങ്ങളുള്ളവൻ എന്റെ പ്രിയഭക്തനാകുന്നു എന്നു ധരിക്കുക.

17. യോ ന ഹൃഷ്യതി ന ദ്വേഷ്ടി
ന ശോചതി ന കാംക്ഷതി
ശുഭാശുഭപരിത്യാഗീ
ഭക്തിമാൻ യഃ സ മേ പ്രിയഃ

ആര് സന്തോഷിക്കുന്നില്ല, ദ്വേഷിക്കുന്നില്ല, ദുഃഖിക്കുന്നില്ല, ആഗ്രഹിക്കുന്നില്ല, ആര് ശുഭത്തേയും, അശുഭത്തേയും പരിത്യജിച്ച് ഭക്തിമാനായും വർത്തിക്കുന്നു, അവൻ എനിക്കു പ്രിയപ്പെട്ടവനാകുന്നു.

രാഗദ്വേഷങ്ങൾ മുക്തിയെ തടസ്സപ്പെടുത്തുന്ന പ്രബലശത്രുക്കളാകയാൽ മുമുക്ഷു ആ രണ്ടു പ്രവൃത്തികളെ ക്ലേശപ്പെട്ടു പരിത്യജിക്കണമെന്നു കാണിച്ചുകൊണ്ട് ഉത്തമഭക്തന്മാരുടെ ലക്ഷണം എന്തെന്ന് ഭഗവാൻ പറയുന്നു: ഇച്ഛിക്കാതെയോ പരേച്ഛകൊണ്ടോ ഏതോവിധത്തിൽ വന്നുചേർന്ന ഇഷ്ടവസ്തുവിൽ സന്തോഷിക്കാതേയും അതേവിധത്തിൽത്തന്നെ വന്നുചേരുന്ന അനിഷ്ടങ്ങൾ മനഃകല്പിതങ്ങളാകയാൽ ആത്മാവിനെ സംബന്ധിക്കുന്നില്ല, എന്ന അനുഭവജ്ഞാനമാണ് സന്തോഷസന്താപങ്ങളില്ലാതിരിക്കുന്നതിന്നു കാരണം. അതുകൊണ്ടു ലോകരീതിയനുസരിച്ച് എത്ര കഠിനമായ സങ്കടങ്ങൾ നേരിട്ടാലും സങ്കടപ്പെടുകയോ ആ കഷ്ടപ്പാടുകളെ പരിഹരിക്കണമല്ലോ എന്ന് ആഗ്രഹിക്കുകയോ ചെയ്യാതിരിക്കുക. പുണ്യങ്ങളേയും പാപങ്ങളേയും പരിത്യജിക്കുന്നതു സ്വഭാവസിദ്ധമായ ഗുണമായിരിക്കും. അതിന്നുള്ള കാരണം പുണ്യപാപങ്ങൾ അജ്ഞാനസന്താനങ്ങളാണ് എന്ന ബോധമാണ്. അറിഞ്ഞിട്ടോ അറിയാതെയോ ചിദാഭാസവ്യാപാരങ്ങളായ ആ പുണ്യപാപങ്ങൾ ആത്മാവിനെ സ്പർശിക്കുന്നില്ല. അതുകൊണ്ട് അവയെ പരിത്യജിക്കുന്നതിന്ന് പ്രയത്നം ആവശ്യംതന്നെയില്ലല്ലോ. സ്വതേ അതുകൊണ്ട് അവയെ പരിത്യജിക്കുന്നതിന്നു പ്രയത്നംതന്നെ ആവശ്യമില്ലല്ലോ. സ്വതേ പുണ്യപാപസംബന്ധമില്ലാതിരിക്കേ പരിത്യജിപ്പാനെന്തുണ്ട്? ഈ നിലയിൽ ആത്മാവിന്റെ സാർവ്വത്രിക അസംഗതയെ നിരന്തരം അനുസന്ധാനംചെയ്തുറച്ചിരിക്കുന്നവൻ ഏതൊരുവനോ അവൻ എന്റെ ഭക്തനും എനിക്കു പ്രിയനുമായിത്തീരുന്നു.

18. സമഃ ശത്രൗ ച മിത്രേ ച
തഥാ മാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു
സമഃ സംഗവിവർജ്ജിതഃ

19. തുല്യനിന്ദാസ്തുതിർ മൗനീ
സന്തുഷ്ടോ യേന കേനചിത്
അനികേതഃ സ്ഥിരമതിർ
ഭക്തിമാൻ മേ പ്രിയോ നരഃ

ശത്രുവിലും മിത്രത്തിലും അതുപോലെ മാനത്തിലും, അപമാനത്തിലും, ശീതോഷ്ണങ്ങൾ, സുഖദുഃഖങ്ങൾ ഇവയിലും സമനായി, സംഗരഹിതനായി, സ്തുതിയിലും നിന്ദയിലും തുല്യഭാവനായി, മൗനിയായി (മിതഭാഷിയായി) കിട്ടുന്നതുമാത്രം കൊണ്ടു സന്തുഷ്ടനായി, ഗൃഹാസക്തിയില്ലാത്തവനായി, സ്ഥിരചിത്തനായി സ്ഥിതിചെയ്യുന്ന ഭക്തൻ എനിക്കു പ്രിയനാകുന്നു.

ഇനി ഭഗവാൻ അതിവിശിഷ്ടനായ ബ്രഹ്മജ്ഞാനിയുടെ ലക്ഷണം, പ്രത്യക്ഷമായി കാണുവാൻ കഴിയുന്നതും സ്വഭാവസിദ്ധവുമായ ലക്ഷണം എന്തെന്നു പറയുന്നു. ഉപദ്രവംചെയ്യുന്നവൻ ശത്രുവാണ് ഉപകാരം ചെയ്യുന്നവൻ മിത്രവുമാണ് എന്നാണല്ലോ ലോകനിശ്ചയം. ആത്മസാക്ഷാൽക്കാരം സിദ്ധിച്ചവൻ തന്നിൽനിന്നന്യമായി മറ്റൊന്നിനേയും കാണാത്തവനായതുകൊണ്ട് ശത്രുവിലും മിത്രത്തിലും തുല്യനിലയിൽ ഇരിക്കും ദേഹേന്ദ്രിയമനോഭാവങ്ങൾക്ക് അനുകൂലപ്രതികൂലങ്ങൾ നേരിടുന്നതു ദേഹോത്ഭവഹേതുവായ പൂർവ്വജന്മകർമ്മഫലാനുസരണമായതുകൊണ്ട് അവ ആരിൽക്കൂടെ വന്നാലും അവരെ ശത്രുവെന്നോ മിത്രമെന്നോ ആത്മജ്ഞാനി വിചാരിക്കുകയില്ല. അതുപോലെത്തന്നെ മിത്രംചെയ്യുന്ന സൽക്കാരവും ശത്രു ചെയ്യുന്ന ധിക്കാരവും ജ്ഞാനിക്കു തുല്യംതന്നെയാണ്. അതുപോലെത്തന്നെ ശീതം ഉഷ്ണം, സുഖം ദുഃഖം എന്ന അവസ്ഥാഭേദങ്ങളിലും സമഭാവം ഉള്ളവൻതന്നെ. അവന്ന് നിന്ദയും സ്തുതിയും ഒരുപോലെത്തന്നെ. ഇതിന്നെല്ലാം കാരണം അഹങ്കാരത്തോടുള്ള ചേർച്ചയില്ലായ്മയാകുന്നു. ബുദ്ധിയിൽ പ്രതിഫലിച്ചിരിക്കുന്ന ചിദാഭാസൻ ദേഹാദികളെ ആത്മാവെന്നുകാണുന്നു. ആ കാഴ്ചയെയാണ് 'സംഗം' എന്നു പറയുന്നത്. അതുതന്നെയാണ് അഹങ്കാരമെന്ന ശബ്ദത്താൽ പറയപ്പെടുന്നതും. 'പരമാത്മാവ്' ബുദ്ധിയിൽ പ്രതിഫലിച്ച ചിദാഭാസനല്ല. സാക്ഷാൽ ബിംബഭൂതനാകയാൽ അന്തഃകരണാദികളോടു ചേർന്നിരിക്കുന്നില്ല എന്ന അനുഭവം ഉള്ളതുകൊണ്ട് അഹങ്കാരധർമ്മങ്ങളായ ശീതോഷ്ണസുഖദുഃഖാദികളുടെ സംബന്ധം ജ്ഞാനിക്കില്ല. ആഹാരാദികളിലാകട്ടെ അല്പമോ അശുദ്ധമോ ആവശ്യാനുസരണമോ ശുദ്ധമോ എങ്ങനെ സിദ്ധിച്ചാലും അവൻ സന്തുഷ്ടനായിരിക്കും. ശരീരം പ്രാരാബ്ധജന്യമാകയാൽ അതനുസരിച്ച് സിദ്ധിക്കുന്നതിൽ തൃപ്തനായിരിക്കും. സ്ഥിരമായ വാസസ്ഥാനം അവന്ന് ഉണ്ടായിരിക്കയില്ല. ഒരു ദിക്കിൽ ഒരു രാത്രിയിലധികം അവൻ വസിക്കയില്ല. ചാഞ്ചല്യമില്ലാത്ത മനഃസ്ഥിതിയുണ്ടായിരിക്കും. "ആത്മാവേകൻ, അതുതന്നെ എല്ലാം; അന്യമായിട്ടൊന്നുമില്ല" എന്ന അനുഭവം കാരണം ചിത്തചാഞ്ചല്യമില്ലാത്തവനായിരിക്കും. ഈ നിലയിൽ എല്ലായ്പോഴും ആത്മാനുസന്ധാനം ചെയ്യുന്നതിനെയാണ് ഭക്തിയെന്നു പറയുന്നത്. ഇപ്രകാരമുള്ള നരൻ (ആത്മനിഷ്ഠകൊണ്ട് ആത്മാവായി ഭവിച്ചവൻ) 'നാരയതി' ആത്മാനുസന്ധാനത്താൽ ജീവസ്വരൂപത്തെ പരമാത്മാവായി അറിയുന്നു എന്ന കാരണത്താൽ 'നരൻ' എന്ന പേര് മനുഷ്യന്നു സിദ്ധിച്ചിരിക്കുന്നതുകൊണ്ട് 'നരത്വ'ത്തെ യഥാർത്ഥമാക്കിത്തീർക്കുന്ന ആ ഭക്തൻ എനിക്ക് ഇഷ്ടനാകുന്നു എന്ന് അറിയുക.

20. യേ തു ധർമ്മ്യാമൃതമിദം
യഥോക്തം പര്യുപാസതേ
ശ്രദ്ധാനാ മത്പരമാ
ഭക്താസ്തേ/തീവ മേ പ്രിയാഃ

ഏത് ഭക്തരാണോ ശ്രദ്ധായുക്തരായി എന്നെത്തന്നെ പരമഗതിയായി കരുതി ഇതുവരെ പറഞ്ഞ ധാർമ്മികമായ അമൃതത്തെ (മോക്ഷപ്രദമായ ഉപദേശത്തെ) അനുഷ്ഠിക്കുന്നത് അവർ എനിക്ക് അത്യന്തം പ്രിയന്മാരാകുന്നു.

ഭഗവാൻ അദ്വേഷ്ടൃത്വാദികളായ ഏതെല്ലാം ഗുണങ്ങൾ ബ്രഹ്മനിഷ്ഠന്നുണ്ടായിരിക്കുമെന്നു പറഞ്ഞുവോ, ആവക ഗുണങ്ങളെ സമ്പാദിക്കുന്നതിൽ പരിശ്രമിക്കുന്നവൻ തന്റെ പ്രിയന്മാരാണെന്നു സ്തുതിച്ചും കൊണ്ട് സാധകന്മാരെ പ്രോത്സാഹിപ്പിക്കുന്നു. ഇതുവരെ പറഞ്ഞതായ അദ്വേഷ്ടൃത്വാദിഗുണങ്ങൾ മോക്ഷത്തെ സാധിപ്പിക്കുന്നതുകൊണ്ടു ധർമ്മ്യവും മരണത്തെ ഇല്ലാതാക്കുന്നതുകൊണ്ട് അമൃതത്വവുമാണ് എന്നുള്ള പരമവിശ്വാസവും സർവ്വേശ്വരനായ എന്നെ പ്രാപിക്കുന്നതുതന്നെയാണ് ജന്മസാഫല്യത്തിന്നു ഹേതുവെന്ന് ഉറച്ചുകൊണ്ടും ഏതു മുമുക്ഷുക്കൾ നിരന്തരം ആ ഗുണങ്ങളെ സമ്പാദിക്കുവാൻ പരിശ്രമിക്കുന്നുവോ, സാധകന്മാരായ ആ ഭക്തന്മാർ എനിക്ക് അത്യന്തം പ്രിയന്മാരാകുന്നു. ആരൂഢന്മാർക്ക് സിദ്ധിച്ചവയും, ആരുരുക്ഷുക്കൾ സമ്പാദിക്കേണ്ടവയുമായ ഗുണങ്ങളെ സംഗ്രഹരൂപത്തിൽ പ്രതിപാദിച്ചുകൊണ്ട് ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു.

മോക്ഷത്തിന്നാഗ്രഹമുള്ളവർ തീർച്ചയായും ഈശ്വരനെ ഉപാസിക്കണം. അവരിൽ ചിലർ മന്ദബുദ്ധികളും, അതിമന്ദബുദ്ധികളും, അത്യന്തം മന്ദമതികളുമായിരിക്കും. അവരുടെ ബുദ്ധിയുടെ യോഗ്യതയ്ക്കനുസരിക്കുന്ന പലതരം ഉപാസനകളേയും പറഞ്ഞു. ശ്രവണം, മനനം, നിദിധ്യാസനം, ധ്യാനം എന്നിവയ്ക്ക് ഉത്തരോത്തരം ഗുണാധിക്യമുണ്ട് എന്നും പറഞ്ഞു. ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണെന്നും ഭിന്നമല്ല എന്നും അറിഞ്ഞാൽ മാത്രമേ ദേഹബന്ധം നശിക്കുകയുള്ളു. ദേഹത്തെ

ആത്മാവാണെന്നു ഭാവിക്കാത്തവരാണ് ജീവന്മുക്തന്മാർ. അവരുടെ ലക്ഷണം എന്തെന്നാൽ ആരിലും ഉപദ്രവം ഏല്പിക്കാതിരിക്കുക, എല്ലാ അവസ്ഥകളിലും സമചിത്തതയുണ്ടാവുക എന്നിവയാണ്. ആ നിലയിലെത്താത്തവർ അദ്വേഷ്ട്രൃത്വാദി സാധനങ്ങളെ അഭ്യാസംകൊണ്ടു സമ്പാദിക്കണം. ഈ തത്ത്വങ്ങൾ പന്ത്രണ്ടാം അദ്ധ്യായംകൊണ്ട് ഉപദേശിച്ചു.

മോക്ഷം ആഗ്രഹിക്കുന്ന ആത്മജിജ്ഞാസുവിന് ബ്രഹ്മവും ആത്മാവും ഒന്നാണെന്ന അറിവ് എങ്ങനെയുണ്ടാകും? ബ്രഹ്മം എന്താകുന്നു? ആത്മാവാരാകുന്നു? ആത്മാവല്ലാത്തത് ഏതാകുന്നു? അനാത്മഭാവത്താൽ ഉണ്ടാകുന്ന ബന്ധത്തിന്റെ സ്വരൂപം എന്താണ്? ആ ബന്ധം ജ്ഞാനംകൊണ്ട് എങ്ങനെ ഇല്ലാതാകുന്നു? ജ്ഞാനം എന്നാൽ എന്ത്? ജ്ഞാനസാധനം എന്ത്? ജീവന്മുക്തി എങ്ങനെ സിദ്ധിക്കും? ഈ ചോദ്യങ്ങൾക്ക് സമാധാനം കാണേണ്ടിയിരിക്കുന്നു. അതിന്ന് 'ക്ഷേത്രം', 'ക്ഷേത്രജ്ഞൻ', 'പ്രകൃതി', 'പുരുഷൻ', 'ജ്ഞാനം', 'ജ്ഞേയം' ഇവയെ വേർതിരിച്ചുകാണിക്കുന്നു. വേർതിരിക്കപ്പെട്ട ക്ഷേത്രജ്ഞനും ബ്രഹ്മവും അഭിന്നമാണ്. ക്ഷേത്രത്തിന്നും ക്ഷേത്രജ്ഞന്നും ഉള്ള ഭിന്നലക്ഷണങ്ങൾ അറിഞ്ഞാലും ആ അറിവിന്ന് ഉറപ്പു സിദ്ധിക്കുവാൻവേണ്ടി വീണ്ടും വീണ്ടും ആവർത്തിക്കുന്നു. പ്രകൃതിയാണ് ബന്ധിക്കുന്നത്, ആത്മാവിന്നു ബന്ധമില്ല. എന്നു കാണിക്കുന്നു. പ്രകൃതിധർമ്മങ്ങളെ ആത്മാവിൽ ആരോപിക്കുന്നതുകൊണ്ടാണ് ആത്മാവിന്നു ബന്ധമുണ്ടെന്നു തോന്നുന്നത്. ആത്മാവ് ഏകനാണ്. അനേകമെന്നു തോന്നുന്നത് ആത്മാവിനെ വേണ്ടതുപോലെ അറിയാത്തതുകൊണ്ടാണ്. ഈ പറഞ്ഞ സംഗതികളെ പതിമ്മൂന്നാം അദ്ധ്യായത്തിൽ വ്യക്തമാക്കുന്നുണ്ട്. പ്രകൃതി മുതൽ ജ്ഞേയംവരെയുള്ള ആറു സംഗതികളെ അടുത്ത അദ്ധ്യായത്തിൽ വിശദീകരിക്കുന്നു.

### അദ്ധ്യായം 13

**37. ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം – (പ്രകൃതിപുരുഷവിവേകയോഗം) –** ഈശ്വരന്ന് പര എന്നും അപര എന്നും രണ്ടു പ്രകൃതികൾ ഉള്ളതായി വ്യക്തമാക്കിയിട്ടുണ്ട്. അപര എന്നത് എട്ടായി വിഭജിക്കപ്പെട്ടിരിക്കുന്നതും ത്രിഗുണാത്മികയും സംസാരഹേതുവുമായ പ്രകൃതിയാണ്. പര എന്നത് ജീവനായും ക്ഷേത്രജ്ഞനായും അറിയപ്പെടുന്ന ഈശ്വരാത്മികമായ പ്രകൃതിയാണ്. ഈശ്വരൻ ഈ പറഞ്ഞ രണ്ടും പ്രകൃതികൾവഴിക്കാണ് ജഗത്തിന്റെ ഉൽപത്തിസ്ഥിതി ലയങ്ങൾക്കു കാരണമാകുന്നത്. ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നും പറയപ്പെടുന്ന ഈ പ്രകൃതികളെ നിരൂപണംചെയ്താൽ പിന്നെ അതുവഴി പ്രകൃതിവിശിഷ്ടനായ ഈശ്വരന്റെ തത്ത്വമെന്തെന്ന് വ്യക്തമാക്കുവാൻ പ്രയാസമില്ല. തത്ത്വജ്ഞാനികളായ സന്ന്യാസികൾ (അതായത് അക്ഷരോപാസകന്മാർ) ഏതെല്ലാം ധർമ്മങ്ങൾ അനുഷ്ഠിക്കണമെന്ന് ഇവിടെ പ്രസ്താവിച്ചു. എന്നാൽ ഈശ്വരന് പ്രിയന്മാരായിത്തീരത്തക്കവണ്ണം ആ ധർമ്മങ്ങൾ അനുഷ്ഠിക്കുമ്പോൾ അവർ സ്വീകരിക്കേണ്ട തത്ത്വജ്ഞാനമെന്തെന്ന് ഇനിയും വ്യക്തമാക്കേണ്ടതുണ്ട്. ശരീരേന്ദ്രിയവിഷയങ്ങളെല്ലാം ത്രിഗുണാത്മികയായ പ്രകൃതിയുടെ പരിണാമമാണ്. പുരുഷന്ന് ഭോഗവും മോക്ഷവും ജനിപ്പിക്കുക എന്ന കർത്തവ്യംകൊണ്ട് പ്രകൃതി ദേഹേന്ദ്രിയാദികളുടെ ആകൃതിയിൽ സംഘാതാവസ്ഥ കൈക്കൊള്ളുകയാണ്. ഈ സംഘാതംതന്നെയാണ് ശരീരം. ഈ വസ്തുതകളെ വിശദീകരിക്കുവാൻ ഭഗവാൻ തുടർന്നു:

''എടോ അർജ്ജുനാ, ഈ ശരീരത്തെത്തന്നെയാണ് 'ക്ഷേത്ര' മെന്നു പറയുന്നത്. നാശകരമായ ബാധകളിൽനിന്നും രക്ഷിക്കുന്നതുകൊണ്ടോ, നാശമുള്ളതുകൊണ്ടോ, അപക്ഷയം സംഭവിക്കുന്നതുകൊണ്ടോ, ക്ഷേത്രത്തിലെന്നപോലെ ഇതിൽ കർമ്മഫലങ്ങൾ ഉണ്ടാകുന്നതുകൊണ്ടോ ആണ് 'ക്ഷേത്ര' മെന്ന പേർ ശരീരത്തിന്നു ലഭിച്ചത്. പൂർണ്ണമായും ഈ ശരീരത്തെ സ്വാഭാവികമായോ, ഉപദേശംവഴിക്കോ ഉണ്ടാകുന്ന അറിവിന്ന് വിഷയമാക്കുന്നവനാണ് 'ക്ഷേത്രജ്ഞൻ' . ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും കുറിച്ചു ശരിയായി അറിഞ്ഞിട്ടുള്ളവരുടെ അഭിപ്രായമാണ് ഈ പറഞ്ഞത്. എടോ അർജ്ജുനാ, എല്ലാ ക്ഷേത്രങ്ങളിലും ഇരിക്കുന്ന ക്ഷേത്രജ്ഞൻ അസംസാരിയും പരമേശ്വരനുമായ ഞാൻതന്നെയാണ് എന്നുകൂടി നീ ധരിക്കുക. ബ്രഹ്മാവു തുടങ്ങി പുല്ക്കൊടിവരെയുള്ള ക്ഷേത്രങ്ങളിൽ ഇരിക്കുന്ന ക്ഷേത്രജ്ഞൻ അതാത് ക്ഷേത്രങ്ങളാകുന്ന ഉപാധികളാൽ അസംഖ്യമായി വിഭജിക്കപ്പെട്ടിരിക്കുകയാണ്. എന്നാൽ ആ ക്ഷേത്രജ്ഞനെ ഉപാധികൃതങ്ങളായ വ്യത്യാസങ്ങൾ ബാധിക്കുന്നില്ല. എന്നു മാത്രമല്ല, അത് 'സത്ത്'- 'അസത്ത്' എന്നീ ശബ്ദങ്ങൾക്കോ, അറിവിന്നോ വിഷയമാവുകയുമില്ല. വാസ്തവത്തിൽ ക്ഷേത്രത്തിന്റേയും ക്ഷേത്രജ്ഞനായ ഈശ്വരന്റേയും യാഥാത്മ്യമൊഴിച്ച് ജ്ഞാനവിഷയമായി ഒന്നുംതന്നെ അവശേഷിക്കുന്നില്ല. അതുകൊണ്ട് ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയുംകുറിച്ചുള്ള ജ്ഞാനംതന്നെയാണ് സമ്യക്ജ്ഞാനം (തത്ത്വജ്ഞാനം) എന്നാണ് എന്റെ അഭിപ്രായം. അങ്ങനെയുള്ള ഈ ശരീരമാകുന്ന ക്ഷേത്രം ഏതെല്ലാം ധർമ്മങ്ങളോടുകൂടിയതാണ്, ഏതു വികാരങ്ങളോടുകൂടിയതാണ്, ഏതിൽനിന്നുത്ഭവിച്ചതാണ് എന്നീ കാര്യങ്ങളേയും ആ ക്ഷേത്രജ്ഞൻ ഉപാധികൃതങ്ങളായ ഏതെല്ലാം ശക്തികളോടുകൂടിയതാണ് എന്നീ വസ്തുതയേയും കുറിച്ച് ഞാൻ ചുരുക്കിപ്പറയാം അതിനെ നീ ശ്രദ്ധാപൂർവ്വം കേട്ടാലും!

ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ യാഥാത്മ്യത്തെക്കുറിച്ച് വസിഷ്ഠാദികളായ മഹർഷികൾ വിവേകപൂർവ്വം ഗാനംചെയ്തിട്ടുണ്ട്. ഋഗാദികളാകുന്ന ഛന്ദസ്സുകളിലും അതിനെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ട്. ബ്രഹ്മതത്ത്വപ്രതിപാദകങ്ങളായ മറ്റ് ഉൽകൃഷ്ടഗ്രന്ഥങ്ങളും നിസ്സംശയമായി, യുക്തിയുക്തമായി പ്രതിപാദിച്ചിട്ടുണ്ട്. സാംഖ്യന്മാർ പറയുന്ന പുരുഷൻ ഒഴിച്ചുള്ള ഇരുപത്തിനാലു തത്ത്വങ്ങളും വൈശേഷികമതത്തിലുള്ള ആത്മഗുണങ്ങളും ക്ഷേത്രധർമ്മങ്ങളാണ്. മഹാഭൂതങ്ങൾ അഞ്ച്, അഹങ്കാരം, ബുദ്ധി, അവ്യക്തം, ഇന്ദ്രിയങ്ങൾ പത്ത്, മനസ്സ്, ഇന്ദ്രിയവിഷയങ്ങൾ അഞ്ച് ഇവയാണ് സാംഖ്യമതപ്രസിദ്ധങ്ങളായ ഇരുപത്തിനാലു തത്ത്വങ്ങൾ. ഗന്ധതന്മാത്രം, രസതന്മാത്രം, സ്പർശതന്മാത്രം, രൂപതന്മാത്രം, ശബ്ദതന്മാത്രം എന്നീ കലർപ്പില്ലാത്ത സൂക്ഷ്മഭൂതങ്ങളെയാണ്, എല്ലാ വസ്തുക്കളിലും വ്യാപിച്ചുനില്ക്കുന്നതുകൊണ്ട്, മഹാഭൂതങ്ങൾ എന്നു പറയുന്നത്. മഹാഭൂതങ്ങൾക്കു കാരണമായ അഹംബുദ്ധിയാണ് 'അഹംകാരം' . അഹംകാരത്തിന്ന് കാരണവും നിശ്ചയാത്മകവുമായ ഒന്നാണ് ബുദ്ധി. ബുദ്ധിയുടെ കാരണമാണ് അവ്യക്തം. അവ്യാകൃതമായ ഈശ്വരശക്തിയെ ആണ് അവ്യക്തമെന്നു പറയുന്നത്. അതുതന്നെയാണ് എട്ടുതരത്തിൽ വിഭക്തയായിരിക്കുന്ന പ്രകൃതി. കർണ്ണത്വഗക്ഷിജിഹ്വാഘ്രാണങ്ങളാ'ണ് ബുദ്ധീന്ദ്രിയങ്ങൾ ബുദ്ധിയെ ജനിപ്പിക്കുന്നതു കൊണ്ടാണ് അവയ്ക്ക് ബുദ്ധീന്ദ്രിയങ്ങൾ എന്ന പേരുണ്ടായത്. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നിവയെ കർമ്മനിവർത്തകങ്ങളെന്ന നിലയിൽ കർമ്മേന്ദ്രിയങ്ങളെന്നു പറയുന്നു. സങ്കല്പവികല്പാത്മകമായ മനസ്സും ഇന്ദ്രിയമെന്നാണ് സാംഖ്യപക്ഷം. ഇന്ദ്രിയ വിഷയങ്ങളായ 'പൃഥിവ്യപ്തേജോവായ്വാകാശങ്ങളാ'ണ് സ്ഥൂലഭൂതങ്ങൾ. ഇവയെ ഗന്ധരസരൂപസ്പർശശബ്ദങ്ങളെ' ന്നും പറയുന്നു. ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, സംഘാതം, ചേതന, ധൃതി ഇവയാണ് വൈശേഷികമതപ്രസിദ്ധങ്ങളായ ആത്മഗുണങ്ങൾ. മുൻപ് സുഖകാരണമായിത്തീർന്ന ഒരു വസ്തുവിനെ നേടിയവന്നു വീണ്ടും ആ വകുപ്പിലുള്ള ഒരു വസ്തു അറിയപ്പെട്ടാൽ അതിനെ കൈവശപ്പെടുത്തുവാനുള്ള ആശ ഉദിക്കാറുണ്ട്. ആ ആശതന്നെയാണ് 'ഇച്ഛ' . അന്തഃകരണധർമ്മമാകയാൽ അതിനേയും ക്ഷേത്രമെന്നു പറയാം. അതുപോലെ ദുഃഖഹേതു എന്നറിയപ്പെട്ടിട്ടുള്ള ഒരു വസ്തുവിനെക്കുറിച്ച് അറിവു ലഭിക്കുമ്പോൾ അതിനെപ്പറ്റിയുണ്ടാകുന്ന വെറുപ്പാണ് ദ്വേഷം. അതും ജ്ഞേയ

പദാർത്ഥങ്ങളുടെകൂട്ടത്തിൽ ഉൾപ്പെടുന്നതിനാൽ ക്ഷേത്രംതന്നെ.

അനുകൂലസങ്കല്പംകൊണ്ട് ഉണ്ടാകുന്ന ചിത്തപ്രസാദമാണ് സുഖം. പ്രതികൂലസങ്കല്പംകൊണ്ട് ഉണ്ടാകുന്ന ചിത്തവിധുരതയാണ് ദുഃഖം. ഇവയും ജ്ഞേയങ്ങൾ എന്ന നിലയിൽ ക്ഷേത്രത്തിൽ ഉൾപ്പെടുന്നു. ശരീരേന്ദ്രിയസമുദായത്തേയാണ് 'സംഘാതം' എന്നു പറയുന്നത്. ചുട്ടുപഴുത്ത ഇരുമ്പിൻകട്ടിയിൽ അഗ്നി എന്നപോലെ ആ ശരീരേന്ദ്രിയസമുദായത്തിൽ വർത്തിക്കുന്നതും ആത്മചൈതന്യത്തിന്റെ പ്രതിഫലനത്തോടുകൂടിയതും ആയതാണ് ചേതന. അതും ജ്ഞേയം എന്ന നിലയിൽ ക്ഷേത്രംതന്നെ. ക്ഷീണിക്കുന്ന ശരീരേന്ദ്രിയങ്ങൾക്കു ബലം നല്കി നിലനിർത്തുന്ന ഗുണമാണ് 'ധൃതി' . അതിനേയും ജ്ഞേയമെന്ന നിലയിൽ ക്ഷേത്രമെന്നു പറയാം. ഇവയെപ്പോലെ മറ്റ് അന്തഃകരണധർമ്മങ്ങളേയും ഈ ഇനത്തിൽ ഉൾപ്പെടുത്താവുന്നതാണ്. ഇവയെല്ലാം ചേർന്ന ഒന്നാണ് ക്ഷേത്രം എന്നു ചുരുക്കത്തിൽ പറയാം.

അങ്ങനെ ക്ഷേത്രമെന്നാൽ എന്തെന്നു പറഞ്ഞുകഴിഞ്ഞു. ഇനി ക്ഷേത്രജ്ഞനെപ്പറ്റിയാണ് അറിയേണ്ടത്. ആ അറിവ് മോക്ഷസാധകമാണ്. ആ അറിവു ലഭിക്കുവാൻ ചില യോഗ്യതകളെല്ലാം വേണ്ടിയിരിക്കുന്നു. അവയാണ് അമാനിത്വം മുതലായ ജ്ഞാനങ്ങൾ. ഏതൊരാൾക്ക് ഈ ഗുണങ്ങൾ ഉണ്ടോ, അവൻ മാത്രമേ ക്ഷേത്രക്ഷേത്രജ്ഞവിജ്ഞാനത്തിന്ന് യോഗ്യനും അധികാരിയുമാവുകയുള്ളു. ഈ ജ്ഞാനങ്ങളേയും അവയുടെ വിപരീതഭാവങ്ങളായ അജ്ഞാനങ്ങളേയുംപറ്റി ഇവിടെ ഞാൻ പ്രസ്താവിക്കാം. അമാനിത്വം, അദംഭിത്വം, അഹിംസ, ക്ഷാന്തി, ആർജ്ജവം, ആചാര്യോപാസനം, ശൗചം, സ്ഥൈര്യം, ആത്മവിനിഗ്രഹം, വൈരാഗ്യം, അനഹങ്കാരം, ജന്മാദികളിലുള്ള ദുഃഖദോഷാനുദർശനം, പുത്രദാരഗൃഹാദികളിലുള്ള ആസക്തി, പുത്രദാരഗൃഹാദികളിലുള്ള അനഭിഷ്വംഗം, ഇഷ്ടാനിഷ്ടോപപത്തികളിലുള്ള നിത്യമായ സമചിത്തത, ഈശ്വരനായ എന്നിൽ അനന്യയോഗത്തോടുകൂടിയ അവ്യഭിചാരിണിയായ ഭക്തി, വിവക്തദേശസേവിത്വം, ജനസമ്മേളനത്തിലുള്ള അരതി, അദ്ധ്യാത്മജ്ഞാനനിത്യത്വം, തത്ത്വജ്ഞാനാർത്ഥദർശനം ഇവയാണ് ജ്ഞാനങ്ങൾ. വാസ്തവത്തിൽ ഇവ ജ്ഞാനസാധനങ്ങൾ മാത്രമാണ്. ജ്ഞാനത്തിന്ന് അത്യന്തം ഉപകരിക്കുന്നവ എന്ന നിലയിലാണ് ഇവയെ ജ്ഞാനശബ്ദംകൊണ്ട് വ്യവഹരിച്ചുപോരുന്നത്. മാനിത്വം, ദംഭിത്വം, ഹിംസ, അക്ഷാന്തി, അനാർജ്ജവം തുടങ്ങിയ ജ്ഞാനവിപരീതങ്ങളായ ഭാവങ്ങളെയെല്ലാം അജ്ഞാനങ്ങൾ എന്നു പറയാം. സംസാരപ്രവൃത്തികാരണങ്ങളായ ഈ അജ്ഞാനങ്ങളും പരിഹരിക്കപ്പെടേണ്ടവ എന്ന നിലയിൽ വിജ്ഞേയങ്ങളാണ്.

സ്വഗുണങ്ങളെ തന്നെത്താൻ ശ്ലാഘിക്കാതിരിക്കുന്ന സ്വഭാവമാണ് അമാനിത്വം. സ്വന്തം ധർമ്മങ്ങളെ പ്രകടിപ്പിക്കാതിരിക്കുന്ന സ്വഭാവത്തെ അദംഭിത്വമെന്നു പറയുന്നു. പ്രാണികളെ ഉപദ്രവിക്കാതിരിക്കുക എന്നതാണ് അഹിംസ. അന്യന്മാർ തെറ്റു ചെയ്താലും. അതിൽ അമർഷംകൊള്ളാതിരിക്കുന്നതാണ് 'ക്ഷാന്തി' . കപടമില്ലായ്മയാണ് 'ആർജ്ജവം' . മോക്ഷസാധനങ്ങളെ ഉപദേശിക്കുന്ന ഗുരുവിന് ശുശ്രൂഷാദികൾ ചെയ്യുക എന്ന സേവനമാണ് 'ആചാര്യോപാസനം' . ദേഹത്തിലെ മാലിന്യങ്ങളെ ജലം മുതലായവകൊണ്ട് കഴുകിക്കളയുന്നതിനെയാണ് ശൗചം എന്നുപറയുന്നത്. ഇത് ബാഹ്യശൗചം മാത്രമാണ്. മനസ്സിലുള്ള രാഗദ്വേഷാദിമാലിന്യങ്ങളെ വിപരീതഭാവനകൊണ്ടു തള്ളിക്കളയുന്നതും ശൗചമാണ്. അതിന് ആഭ്യന്തരശൗചമെന്നാണ് പേര്. മോക്ഷമാർഗ്ഗത്തിൽ ദൃഢനിശ്ചയത്തോടു കൂടി നില്ക്കുന്നതിനെയാണ് 'സ്ഥൈര്യം' എന്നു പറയുന്നത്. ആത്മജ്ഞാനമാർഗ്ഗത്തിൽ എപ്പോഴും ഉപദ്രവമേറ്റുന്ന ശരീരേന്ദ്രിയസമുദായമാകുന്ന ആത്മാവിനെ സ്വാഭാവികമായ അതിന്റെ ദുർമ്മാർഗ്ഗചലനങ്ങളിൽനിന്നും നിരോധിക്കുക എന്നതാണ് 'ആത്മവിനിഗ്രഹം' . പ്രത്യക്ഷമായും, ഗ്രന്ഥങ്ങൾവഴിക്കും അറിയപ്പെടുന്ന ശബ്ദാദികളാകുന്ന ഭോഗ്യവസ്തുക്കളിൽ താൽപര്യമില്ലായ്മയാണ് 'വൈരാഗ്യം' . അഹങ്കാരമില്ലായ്മയാണ് 'അനഹങ്കാരം' . ജന്മം, മരണം, ജര, വ്യാധി, മറ്റു ദുഃഖങ്ങൾ ഇവയിൽ ഓരോന്നിലും ദോഷമുണ്ടെന്നുള്ള ചിന്തയാണ് ജന്മാദിദുഃഖദോഷാനുദർശനമെന്നു പറയുന്നത്. ഗർഭപാത്രത്തിൽ വസിക്കുക, യോനിദ്വാരത്തിൽക്കൂടി പുറത്തുവരിക മുതലായവയാണ് 'ജനനത്തിലുള്ള ദോഷം' അതിനെപ്പറ്റി ആലോചിക്കുന്നതിനെയാണ് 'ജന്മദോഷാനുദർശന' മെന്നു പറയുന്നത്. മരണത്തെപ്പറ്റിയുള്ള ചിന്തനത്തെ 'മരണദോഷാനുചിന്തന' മെന്നു പറയാം.

അതുപോലെ ജരയിലും ദോഷമുണ്ട്. വാർദ്ധക്യത്തിൽ വന്നുചേരുന്ന അപചയലക്ഷണമാണ് 'ജര' . അത് ബാധിച്ചുകഴിഞ്ഞാൽ പ്രജ്ഞയ്ക്കും ശക്തിക്കും തേജസ്സിനും നാശം വന്നു ചേരുന്നു. പരനിന്ദയ്ക്കും അത് വഴിയുണ്ടാക്കും. ജരയിൽ സംഭവിക്കുന്ന ഈവക ദോഷങ്ങളെക്കുറിച്ചുള്ള ചിന്തയെ ആണ് 'ജരാദോഷാനുദർശന' മെന്നു പറയുന്നത്. അതുപോലെ ശിരോരോഗാദികൾ സംഭവിച്ചാൽ ഉണ്ടാകാവുന്ന വല്ലായ്മയെപ്പറ്റിയുള്ള ആലോചനയെ 'വ്യാധിദോഷാനുദർശന' മെന്നു പറയാം. ആദ്ധ്യാത്മികം, ആധിഭൗതികം, ആധിദൈവികം എന്നീ ദുഃഖങ്ങൾനിമിത്തം വന്നുചേരുന്ന വിഷമതകളെക്കുറിച്ചുള്ള ചിന്തയാണ് 'ദുഃഖദോഷാനുദർശനം' . ഇങ്ങനെ ജന്മാദികളിലുള്ള ദോഷങ്ങളെ അല്ലെങ്കിൽ ജന്മാദികളായ ദുഖങ്ങൾ മൂലമുണ്ടാകുന്ന ദോഷങ്ങളെക്കുറിച്ചുള്ള ചിന്തകൊണ്ട് വിഷയവൈരാഗ്യം ഉണ്ടാകും. അതോടൊപ്പം ആത്മദർശനത്തിനുള്ള ശ്രമം ആരംഭിക്കപ്പെടും. ഇങ്ങനെ ജ്ഞാനത്തിന് കാരണമാകുന്നതിനാൽ ജന്മാദിദുഃഖദോഷാനുദർശനത്തേയും ജ്ഞാനമെന്നു പറയാം.

സംഗകാരണങ്ങളായ വിഷയങ്ങളിൽ ഉണ്ടാകുന്ന താൽപര്യമാണ് സക്തി. ആ ആസക്തിവിശേഷത്തെയാണ് അഭിഷ്വങ്ഗം എന്നു പറയുന്നത്. അന്യൻ സുഖിക്കുകയോ ദുഃഖിക്കുകയോ ചെയ്യുമ്പോൾ താൻ സുഖിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നതായി കരുതുക. അന്യൻ ജീവിക്കുകയോ മരിക്കുകയോ ചെയ്യുമ്പോൾ താൻ ജീവിക്കുന്നുവെന്നോ മരിക്കുന്നുവെന്നോ കരുതുക. ഇപ്രകാരം അന്യനും താനും ഒന്നാണെന്നുള്ള ഭാവനതന്നെയാണ് 'അഭിഷ്വങ്ഗം' . പുത്രന്മാർ, ഭാര്യ, ഗൃഹം, ദാസജനങ്ങൾ മുതലായവരുടെ പേരിൽ ഉണ്ടാകുന്ന സക്തിയും അഭിഷ്വംഗവും സംസാരത്തിന്നു കാരണങ്ങളാണ്. അവയുടെ ഇല്ലായ്മയാണ് അസക്തിയും അനഭിഷ്വംഗവും. അവ രണ്ടും ജ്ഞാനകാരണങ്ങളാകയാൽ 'ജ്ഞാനങ്ങൾ' എന്നു പറയുന്നു. ഇഷ്ടകാര്യങ്ങൾ സംഭവിക്കുമ്പോൾ സന്തോഷിക്കുകയോ അനിഷ്ടകാര്യങ്ങൾ വന്നുചേരുമ്പോൾ കോപിക്കുകയോ ചെയ്യാതെ രണ്ടിലും തുല്യചിത്തനായിരിക്കുക എന്നതാണ് ഇഷ്ടാനിഷ്ടോപപത്തികളിലുള്ള 'സമചിത്തത്വം' . ഈ ഗുണം നിത്യമായി ഉണ്ടായിരിക്കുക എന്നത് തീർച്ചയായും ജ്ഞാനകാരണമാണ്.

"ഭഗവാനായ വാസുദേവനെക്കാൾ ശ്രേഷ്ഠനായി മറ്റ് ആരുമില്ല; അദ്ദേഹംതന്നെയാണ് ഞങ്ങൾക്കു ഗതി." ഇപ്രകാരം സുനിശ്ചിതവും മാറ്റമില്ലാത്തതുമായ ബുദ്ധിയാണ് 'അനന്യയോഗം'. അനന്യയോഗത്തോടുകൂടിയ ഭക്തിക്ക് പിന്നെ ചലനമുണ്ടാകുവാൻ ഇടയില്ല. ആ ഭക്തിയും ജ്ഞാനംതന്നെ. സ്വാഭാവികമായോ സംസ്കാരംകൊണ്ടോ അശുചി മുതലായവ സ്പർശിക്കാത്തതും സർപ്പവ്യാഘ്രാദികളുടെ ശല്യമില്ലാത്തതുമായ വനം, നദികളുടെ തീരം, മണൽത്തിട്ട്, ദേവാലയം മുതലായ ദിക്കുകളാണ് വിവിക്തദേശങ്ങൾ. വിവിക്തദേശങ്ങളിൽ പതിവായി താമസിക്കുന്ന സ്വഭാവത്തെയാണ് 'വിവിക്തദേശസേവിത്വ' മെന്നു പറയുന്നത്. വിവിക്തദേശങ്ങളിൽ മനസ്സ് ശാന്തവും പ്രസന്നവുമായിത്തീരുന്നതാണ്. അതുകൊണ്ട് വിവിക്തമായ പ്രദേശങ്ങളിൽ ആത്മദ്ധ്യാനത്തിന് അവസരം ലഭിക്കുന്നു. അതുകൊണ്ട് വിവിക്തദേശസേവിത്വത്തേയും 'ജ്ഞാന' മെന്നു പറയാം. പ്രാകൃതരും സംസ്കാരശൂന്യരും അവിനീതരുമായ ആളുകളുടെ

സംഘത്തിൽ ചേർന്ന് അവരോടു സഹകരിച്ചു കഴിയുന്നതിൽ താൽപര്യമില്ലാതിരിക്കുന്നതാണ് ജനസംസത്തിലുള്ള അരതി.

വിനയികളും സംസ്കൃതാശയന്മാരുമായ മഹാന്മാരുടെ കൂട്ടുകെട്ട് ജ്ഞാനകാരണമാകാനിടയുണ്ട്. അതുകൊണ്ട് പ്രാകൃതജനസംഘത്തിലുള്ള താത്പര്യമില്ലായ്മയെ മാത്രമേ ജ്ഞാനകാരണമായി കണക്കാക്കാവൂ. ആത്മാവ് മുതലായവയെക്കുറിച്ചുള്ള ജ്ഞാനമാണ് ആദ്ധ്യാത്മജ്ഞാനം. അവയിലുള്ള നിരന്തരമായ നിഷ്ഠയാണ് ആദ്ധ്യാത്മജ്ഞാനനിഷ്ഠത്വം. അമാനിത്വം മുതലായ ജ്ഞാനസാധനങ്ങളുടെ വളരെക്കാലത്തെ പരിശീലനത്തിൽനിന്നും സിദ്ധിക്കുന്ന പരിപാകത്താൽ ഉണ്ടാകുന്ന തത്ത്വജ്ഞാനത്തിന്റെ ഫലം സംസാരാൽ പരമരൂപമായ മോക്ഷമാണ്. അതിനെപ്പറ്റിയുള്ള ആലോചനയാണ് തത്ത്വജ്ഞാനാർത്ഥദർശനം. തത്ത്വജ്ഞാനംകൊണ്ടു കിട്ടുന്ന ഫലത്തെക്കുറിച്ചു ചെയ്യുന്ന ഈ ആലോചന തത്ത്വജ്ഞാനസാധനങ്ങൾ അനുഷ്ഠിക്കുവാൻ പ്രേരകമായി ഭവിക്കുന്നതാണ്.

അമാനിത്വാദികളുടെ സാഹായ്യത്തോടുകൂടി അറിയപ്പെടേണ്ടത് എന്തെന്ന് ഇനി പറയാം. അതിനെ വഴിപോലെ അറിഞ്ഞുകഴിഞ്ഞാൽ അമൃതത്വം ലഭിക്കുന്നതാണ്. അനാദിയും പരമവുമായ ബ്രഹ്മമാണ് ജ്ഞാതവ്യമായിട്ടുള്ളത്. അതു സത്തെന്നോ അസത്തെന്നോ പറയപ്പെടുന്നില്ല. അതീന്ദ്രിയവും ശബ്ദംകൊണ്ടുമാത്രം അറിയപ്പെടേണ്ടതുമായ ബ്രഹ്മം ഘടാദികളെപ്പോലെ ഉണ്ടെന്നുള്ള ബുദ്ധിക്കോ ഇല്ലെന്നുള്ള ബുദ്ധിക്കോ ഒരിക്കലും വിഷയമാകുന്നതല്ല. അത് എല്ലാ ദിക്കിലും കൈകളോടും കാലുകളോടുംകൂടിയതും എല്ലാദിക്കിലും കണ്ണുകളും തലകളും മുഖങ്ങളുമുള്ളതും എല്ലാദിക്കിലും ചെവികളുള്ളതും ലോകത്തിൽ എല്ലാറ്റിനേയും വ്യാപിച്ചു നില്ക്കുന്നതുമാകുന്നു.

എവിടെയുമുള്ള എല്ലാ ദേഹങ്ങളുടേയും അവയവങ്ങളായി നില്ക്കുന്ന കൈകാൽ മുതലായവ ജ്ഞേയമായ ബ്രഹ്മത്തിന്റെ, ക്ഷേത്രജ്ഞന്റെ, ശക്തികൊണ്ടു പ്രവർത്തിക്കുന്നു എന്ന നിലയിൽ അവജ്ഞേയത്തിന്റെ സത്തയെ കാണിക്കുന്ന ലിംഗങ്ങളും ജ്ഞേയസംബന്ധികളുമാണ്. അതുകൊണ്ട് അവയെ ഉപചാരമായ ജ്ഞേയത്തിന്റേത് എന്നു പറയുകയാണ്. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങളുടേയും 'കർണ്ണത്വഗക്ഷിജിഹ്വ ഘ്രാണങ്ങൾ' എന്നീ ജ്ഞാനേന്ദ്രിയങ്ങളുടേയും അന്തഃകരണങ്ങളായ ബുദ്ധി, മനസ്സ് എന്നിവയുടേയും വ്യാപാരങ്ങൾകൊണ്ട് വ്യാപരിക്കുന്നതുപോലെ ഇരിക്കുന്നവനും എന്നാൽ സർവ്വേന്ദ്രിയരഹിതനും, ഒന്നിനോടും ബന്ധമില്ലാത്തവനും അതേസമയം എല്ലാറ്റിനേയും ഭരിക്കുന്നവനും സത്ത്വാദിഗുണങ്ങൾ ഇല്ലാത്തവനും, എങ്കിലും ഗുണഭോക്താവായി വർത്തിക്കുന്നവനുമാണ് ആ ക്ഷേത്രജ്ഞൻ. ഉണ്ട് എന്ന ബുദ്ധിക്ക് എല്ലാം വിഷയമാകുന്നതുകൊണ്ട് സകലതും ഉണ്മയ്ക്ക് (സത്തിന്) ആശ്രയമാണ്. ഈ രീതിയിൽ മൃഗതൃഷ്ണികാദികൾപോലും നിരാസ്പദങ്ങളല്ല. അതുകൊണ്ട് സദാത്മകമായ ബ്രഹ്മം എല്ലാറ്റിനേയും ഭരിക്കുന്നു എന്നു പറയാം. അതുപോലെ ശബ്ദാദികൾവഴി സുഖദുഃഖമോഹങ്ങളായി പരിണമിക്കുന്ന സത്ത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങളുടെ ഉപലബ്ധാവായ ജ്ഞേയത്തെ ഗുണഭോക്താവായും കരുതാം.

സകല ഭൂതജാലങ്ങളുടേയും ഉള്ളിലും പുറത്തുമായി സ്ഥിതി ചെയ്യുന്നതും, ചരമായും അചരമായും വർത്തിക്കുന്നതുമായ ഒന്നാണ് ക്ഷേത്രജ്ഞൻ. ഇങ്ങനെ സർവ്വാത്മകമായി ഭാസിക്കുന്നുണ്ടെങ്കിലും അത് ആകാശംപോലെ സൂക്ഷ്മമാണ്. ആ സൂക്ഷ്മത്വംകൊണ്ട് അതു സ്വന്തം നിലയിൽ അവിദ്വാന്മാരുടെ അറിവിനു വിഷയമാകുന്നതല്ല. വിദ്വാന്മാർ 'ഇതു സർവ്വവും ബ്രഹ്മമാണ് ആത്മാവാണ്' എന്നു നിത്യമായി ആത്മാവിനെ അറിയുന്നുണ്ട്. അവിദ്യാവശഗന്മാർക്ക് അതു ദൂരസ്ഥമാണ്. ആയിരംകോടി വർഷംകൊണ്ടും അതിനെ പ്രാപിക്കുവാൻ അജ്ഞാനികൾക്കു സാധിക്കയില്ല. എന്നാൽ ആത്മജ്ഞാനികളെ സംബന്ധിച്ചിടത്തോളം അതു സമീപത്തുതന്നെ നില്ക്കുന്നു. 'ഞാൻ ബ്രഹ്മമാണ്' എന്നിങ്ങനെ സ്വാത്മാവിനെ ബ്രഹ്മമായി, ക്ഷേത്രജ്ഞനായി, കാണുന്നവർക്ക് അതുമായി അഭേദമല്ലാതെ അകലിച്ച ഒട്ടുംതന്നെയില്ലല്ലോ. സർവ്വപ്രാണികളിലും 'ഞാൻ, ഞാൻ' എന്നിങ്ങനെ അതാതു ശരീരങ്ങളിൽ വേറെ വേറെയായി നില്ക്കുന്നുണ്ടെങ്കിലും ഘടാദികളിലിരിക്കുന്ന ആകാശം പോലെ അത് ഏകമാണ്. അതു സ്ഥിതികാലത്ത് സകലഭൂതങ്ങളേയും ഭരിക്കുകയും പ്രളയകാലത്ത് അവയെ ഗ്രസിക്കുകയും ചെയ്യുന്നു. മിഥ്യാകല്പിതമായ സർപ്പാദിക്ക് കയറുമുതലായവപോലെ, സൃഷ്ടികാലത്ത് ജഗത്തിന്ന് കാരണമായിത്തീരുന്നത്, ആ ജ്ഞേയവസ്തുതന്നെയാണ്. ഇങ്ങനെ സർവ്വത്ര നിലനില്ക്കുന്നതാണെങ്കിലും കാണപ്പെടാത്തതിനാൽ അത് തമോമയമായ ഒന്നായിരിക്കുമോ എന്നു ശങ്കിക്കേണ്ടതില്ല. അത് ആദിത്യാദികളായ ജ്യോതിസ്സുകൾക്കുകൂടി പ്രകാശമരുളുന്ന ജ്യോതിസ്സാണ്. ആത്മചൈതന്യമാകുന്ന ജ്യോതിസ്സിനാൽ പ്രകാശിപ്പിക്കപ്പെടുന്നതുകൊണ്ടാണ് സൂര്യാദി ജ്യോതിസ്സുകൾ പ്രകാശിക്കുന്നതെന്ന് ശ്രുതിയും പറയുന്നു. അജ്ഞാനമാകുന്ന ഇരുട്ടിന്റെ സ്പർശംപോലുമില്ലാത്ത ഉത്കൃഷ്ടവസ്തുവാണ് അത്.

ആ ജ്ഞേയവസ്തു അമാനിത്വാദിയാകുന്ന ജ്ഞാനവും ജ്ഞാനഗമ്യവുമായ ഒന്നാണ്. അതു സകല പ്രാണികളുടേയും ഉള്ളിൽ വിശേഷേണ സ്ഥിതിചെയ്യുകയും ചെയ്യുന്നു. ഇങ്ങനെ ക്ഷേത്രമെന്തെന്നും ജ്ഞാനമെന്തെന്നും ജ്ഞേയമെന്തെന്നും ചുരുക്കത്തിൽ ഇവിടെ പ്രസ്താവിച്ചുകഴിഞ്ഞു. വേദാർത്ഥത്തിന്റേയും ഗീതാർത്ഥത്തിന്റേയും സംഗ്രഹമാണിത്. ഈശ്വരനും സർവ്വജ്ഞനും പരമഗുരുവും വാസുദേവനുമായ എന്നിൽ എല്ലാ ആത്മഭാവങ്ങളെയും സമർപ്പിച്ച്, കാണുന്നതും കേൾക്കുന്നതും സ്പർശിക്കുന്നതുമായ സകലതും വാസുദേവനാണ് എന്ന ധാരണയോടുകൂടിയ ഭക്തൻ ഈ തത്ത്വപ്രതിപാദനം ഗ്രഹിച്ചുകഴിഞ്ഞാൽ തന്മൂലം 'മദ്ഭാവ' മാകുന്ന മോക്ഷത്തെ പ്രാപിക്കുന്നതാണ്.

ഇങ്ങനെ ഈശ്വരനു ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നും പരാപരങ്ങളായ രണ്ടു പ്രകൃതികൾ ഉണ്ടെന്നു പറഞ്ഞുകഴിഞ്ഞു. ഇവയാണ് സമസ്തഭൂതങ്ങളുടേയും ഉത്പത്തിസ്ഥാനമെന്നും പറഞ്ഞുകഴിഞ്ഞു. ക്ഷേത്രം, ക്ഷേത്രജ്ഞൻ എന്നീ രണ്ടു പ്രകൃതികൾക്കും ഭൂതങ്ങളുടെ ഉത്പത്തികരണത്വം എങ്ങനെയെന്ന് ഇപ്പോൾ വ്യക്തമാക്കാം. ഈശ്വരന്റെ പ്രകൃതികളായ പ്രകൃതിയും പുരുഷനും അനാദികളാണ്. ആദി ഇല്ലാത്തതുകൊണ്ടാണ് അവയെ അനാദികൾ എന്നു പറയുന്നത്. ഈശ്വരൻ നിത്യനാകയാൽ ഈശ്വരപ്രകൃതികൾക്കും നിത്യത്വമുണ്ടായിരിക്കുന്നു. ഈ പ്രകൃതികളോടുകൂടിയിരിക്കുക എന്നതാണ് ഈശ്വരന്റെ ഈശ്വരത്വമെന്നതും പ്രസിദ്ധമാണ്. ഈശ്വരൻ ജഗത്തിന്റെ ഉത്പത്തിസ്ഥിതിലയങ്ങൾക്ക് കാരണമാകുന്നതും ഈ പ്രകൃതികൾ നിമിത്തമാകുന്നു. അവ അനാദികളായതുകൊണ്ടാണ് സംസാരകാരണമായിത്തീരുന്നത്.

പ്രകൃതിയും പുരുഷനും നിത്യമാണെന്ന് അംഗീകരിക്കുന്നതായാൽ അവയ്ക്കല്ലാതെ ഈശ്വരന്ന് ജഗത്കർത്തൃത്വം സംഭവിക്കുന്നതല്ല. അതുകൊണ്ട് അവയെ അനിത്യങ്ങളായി സ്വീകരിക്കണമെന്നു ചിലർ വാദിക്കുന്നു. അത് ശരിയല്ല. പ്രകൃതിപുരുഷന്മാർ അനിത്യങ്ങളാകുന്നപക്ഷം അവ ഒരിക്കൽ ഉണ്ടായതാണെന്നു വരും. ഉണ്ടായ വസ്തുക്കൾ അവയുടെ ഉത്പത്തിക്കു മുൻപ് ഇല്ലാതിരുന്നവയാണല്ലോ. പ്രകൃതിപുരുഷന്മാരും ഉണ്ടായതാണെങ്കിൽ ഉത്പത്തിക്കുമുമ്പ് ഇല്ലാതിരുന്നിരിക്കും. അക്കാലത്ത് ഈശിതവ്യമായ വസ്തു ഇല്ലാതിരിക്കുന്നതിനാൽ ഈശ്വരന്ന് ഈശ്വരത്വമില്ലെന്നുവരും. പ്രകൃതിപുരുഷന്മാരോടുകൂടിയിരിക്കുന്ന സ്ഥിതിയിൽ മാത്രമേ ഈശ്വരൻ എന്ന വ്യവഹാരമുള്ളു. മാത്രമല്ല, പ്രകൃതിപുരുഷന്മാർ അനാദികളല്ലെങ്കിൽ ജീവന് അനാദിയായ കർമ്മബന്ധം വരാൻ ഇടയില്ല. അപ്പോൾ ഈശ്വരൻ ജീവികളുടെ പൂർവ്വകർമ്മസംസ്കാരമായ കാരണംകൂടാതെയാണ് ഒരുവനെ സുഖിയായും മറ്റൊരുവനെ ദുഃഖിയായും

സൃഷ്ടിക്കുന്നത് എന്നുവരുമല്ലോ. അങ്ങനെയായാൽ ഈശ്വര നിൽ പക്ഷപാതവും ദയയില്ലായ്മയും കല്പിക്കേണ്ടതായി വരും. അതുകൊണ്ട് ബന്ധമേ ഇല്ലെന്നു പറയണം. ബന്ധമില്ലെങ്കിൽ മോക്ഷമെവിടെ? മോക്ഷമില്ലെങ്കിൽ മോക്ഷപ്രതിപാദകമായ ശാസ്ത്രമെന്തിന്? അവ നിഷ്പ്രയോജനമാകും.

ഈശ്വരന്റെ പ്രകൃതികൾ രണ്ടും നിത്യങ്ങളെന്നു സ്വീകരിക്കുന്നതായാൽ ഇതെല്ലാം ഉപപന്നമാകുന്നതാണ്. അത് എങ്ങനെയെന്ന് പ്രതിപാദിക്കാം. ബുദ്ധി തുടങ്ങി ദേഹേന്ദ്രിയങ്ങൾവരേയുള്ള വികാരങ്ങളും സുഖദുഃഖമോഹരൂപങ്ങളായി പരിണമിച്ചിട്ടുള്ള ഗുണങ്ങളും പ്രകൃതിയിൽനിന്നും ഉണ്ടാകുന്ന അതിന്റെ പരിണാമങ്ങൾ മാത്രമാണ്. സകല വികാരങ്ങളുടേയും പ്രകൃതി, ഈശ്വരശക്തിയും ത്രിഗുണാത്മികയുമായ മായയാണ്. കാര്യം ശരീരവും കരണങ്ങൾ ശരീരത്തിൽ സ്ഥിതിചെയ്യുന്ന പതിമൂന്നു ഘടകങ്ങളുമാണ്. അവ അഞ്ച് കർമ്മേന്ദ്രിയങ്ങളും, അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നീ മൂന്ന് അന്തഃകരണങ്ങളുമാണ്. ദേഹാരംഭകങ്ങളായ പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്ന് അറിയപ്പെടുന്ന അഞ്ച് ഭൂതങ്ങളും രൂപരസഗന്ധസ്പർശശബ്ദങ്ങളാകുന്ന അഞ്ചു വിഷയങ്ങളും മുമ്പുപറയപ്പെട്ട പ്രകൃതിസംഭവങ്ങളായ വികാരങ്ങളും ഇവിടെ കാര്യശബ്ദംകൊണ്ട് ഗ്രഹിക്കപ്പെടാവുന്നതാണ്. പ്രകൃതിയിൽനിന്നും ഉണ്ടാകുന്ന സുഖദുഃഖമോഹാത്മകങ്ങളായ ഗുണങ്ങളും കരണങ്ങളെ ആശ്രയിച്ചുനില്ക്കുന്നതിനാൽ കരണശബ്ദംകൊണ്ട് അവയെ ഗ്രഹിക്കേണ്ടിയിരിക്കുന്നു.

ഈ കാര്യകരണങ്ങളെ ഉത്പാദിപ്പിക്കുന്നതിനു ഹേതു പ്രകൃതിയാണ്. ഇങ്ങനെ കാര്യകരണങ്ങളെ ഉത്പാദിപ്പിക്കുക നിമിത്തം സംസാരത്തിന്റെ കാരണമാണ് പ്രകൃതി എന്നു സിദ്ധിക്കുന്നു. കാര്യ ശബ്ദംകൊണ്ട് പഞ്ചമഹാഭൂതങ്ങളേയും പതിനൊന്ന് ഇന്ദ്രിയങ്ങളേയും കാരണശബ്ദംകൊണ്ട് മഹത്തത്ത്വം അഹങ്കാരം, പഞ്ചതന്മാത്രകൾ എന്നിവയേയും ഗ്രഹിക്കാവുന്നതാണ്. ഭോക്താവ്, ക്ഷേത്രജ്ഞൻ, ജീവൻ എന്നിങ്ങനെ പറയപ്പെടുന്ന പുരുഷൻ ഭോഗ്യങ്ങളായ സുഖദുഃഖങ്ങളെ അനുഭവിക്കുന്നതിനു ഹേതുവായിത്തീരുന്നു. അങ്ങനെയാണ് പുരുഷൻ സംസാരകാരണമായിത്തീരുന്നത്.

കാര്യകാരണകർത്തൃത്വവും സുഖദുഃഖഭോക്തൃത്വവുമുള്ളതുകൊണ്ട് പ്രകൃതിപുരുഷന്മാർ എങ്ങനെ സംസാരകാരണമാകുന്നു? അത് ഇനിയും പ്രതിപാദിക്കേണ്ടതുണ്ട്. കാര്യം, കാരണം, സുഖദുഃഖങ്ങൾ എന്നിങ്ങനെ ഹേതുവായും, ഫലമായും പ്രകൃതിക്കു പരിണാമവും ചേതനനാകുന്ന പുരുഷന്ന് പ്രകൃതിപരിണാമങ്ങളാകുന്ന ഭോഗ്യവസ്തുക്കളുടെ ഉപഭോക്തൃത്വവും സിദ്ധമാകാത്തപക്ഷം എങ്ങനെ സംസാരം ഉണ്ടാകും? എപ്പോഴും കാര്യം, കരണം, സുഖദുഃഖങ്ങൾ എന്നിങ്ങനെ ഹേതുവായും ഫലമായും പരിണമിക്കുന്ന പ്രകൃതിയാകുന്ന ഭോഗ്യവസ്തുവുമായി ഭോക്താവായ പുരുഷന്ന് അവിദ്യാരൂപമായ സംയോഗം ഉണ്ടാകുമോ അപ്പോൾ സംസാരം ഉണ്ടാകുന്നു. അതുകൊണ്ടു പ്രകൃതിപുരുഷന്മാർ കാര്യകരണകർത്തൃത്വംകൊണ്ടും സുഖദുഃഖഭോക്തൃത്വംകൊണ്ടും സംസാരകാരണമായിത്തീരുന്നു എന്നു പറഞ്ഞത് യുക്തംതന്നെ. സംസാരം സുഖദുഃഖസംഭോഗമാണ്. പുരുഷന്ന് സുഖദുഃഖങ്ങളുടെ സംഭോക്തൃത്വം ഉണ്ടായിരിക്കുക എന്നതാണു സംസാരിത്വം.

പുരുഷൻ പ്രകൃതിസ്ഥനാകുന്നതുകൊണ്ടാണ് പ്രകൃതിജന്യങ്ങളായ ഗുണങ്ങളെ അനുഭവിക്കുന്നത്. ഭോക്താവായ പുരുഷൻ അവിദ്യാലക്ഷണയും കാര്യകാരണരൂപത്തിൽ പരിണതയുമായ പ്രകൃതിയെ തന്റേതായും, താനായും വിചാരിക്കുന്നതുകൊണ്ട് പ്രകൃതിയിൽനിന്നും ഉണ്ടാകുന്ന സുഖദുഃഖമോഹരൂപത്തിൽ അഭിവ്യക്തങ്ങളാകുന്ന ഗുണങ്ങളെ അനുഭവിക്കുകയും 'ഞാൻ സുഖിയാണ്, ഞാൻ ദുഃഖിയാണ്, ഞാൻ മൂഢനാണ്, ഞാൻ വിദ്വാനാണ്' എന്നീ ഭാവനകളെ കൈക്കൊള്ളുകയും ചെയ്യുന്നു. ഇങ്ങനെ അവിദ്യ നിലനില്ക്കെ സുഖദുഃഖമോഹങ്ങളാകുന്ന ഗുണങ്ങൾ അനുഭവിക്കപ്പെടുമ്പോൾ ഉണ്ടാകുന്ന ആത്മഭാവരൂപമായ സംഗമാണ് സംസാരത്തിന്റെ പ്രധാന കാരണം. അതുകൊണ്ട് ഗുണസംഗമാണ് ഭോക്താവായ പുരുഷന്ന് ഉത്കൃഷ്ടമായും, നികൃഷ്ടമായുമുള്ള യോനികളിൽ ജനനം ലഭിക്കുന്നതിന്നുള്ള കാരണം എന്നു സിദ്ധിക്കുന്നു.

പ്രകൃതിയെ തന്റേതായോ, താനായോ കരുതിയുള്ള പുരുഷന്റെ നിലനില്പാണ് 'അവിദ്യ' എന്നും, പുരുഷന്ന് ഗുണങ്ങളിലുള്ള സംഗമാണ് 'കാമം' എന്നും ഈ അവിദ്യാകാമങ്ങളാണ് സംസാരത്തിന്നു കാരണമെന്നും പറഞ്ഞുവല്ലോ. മുമുക്ഷുക്കൾ ഈ രണ്ടു കാരണങ്ങളേയും വർജ്ജിക്കണമെന്നു കാണിക്കുവാനാണ് അവയെ ഇവിടെ പ്രതിപാദിച്ചത്. സംസാരനിവൃത്തിക്കു കാരണം സന്ന്യാസത്തോടുകൂടിയുള്ള ജ്ഞാനവൈരാഗ്യങ്ങളാണെന്നും പറഞ്ഞു. ആ ജ്ഞാനം ക്ഷേത്രക്ഷേത്രജ്ഞവിഷയമായ ഒന്നാണെന്നും നിർദ്ദേശിച്ചുകഴിഞ്ഞു. മോക്ഷഹേതുവായ ആ ജ്ഞാനത്തെ കുറച്ചുകൂടി വിശദമാക്കാം. ഋത്വിക്കുകളും, യജമാനനും യജ്ഞകർമ്മവ്യാപൃതരായിരിക്കേ യജ്ഞവിദ്യാകുശലനും, സ്വയം, അവ്യാപൃതനുമായ ഒരു സമീപസ്ഥൻ ഋത്വിഗ് യജമാനന്മാരുടെ വ്യാപാരങ്ങളിലുള്ള ഗുണദോഷങ്ങൾ എങ്ങനെ അടുത്തിരുന്നു നോക്കുന്നുവോ, അതുപോലെ കാര്യകാരണവ്യാപാരങ്ങളിൽ മുഴുകാതെ അവയെ അടുത്തിരുന്നു നോക്കുന്ന ഒന്നാണ് ഈ ശരീരത്തിൽ ഇരിക്കുന്ന പുരുഷൻ. അതുകൊണ്ട് പുരുഷനെ ഉപദ്രഷ്ടാവെന്നു പറയുന്നു. ദേഹവും, ചക്ഷുസ്സും, മനസ്സും, ബുദ്ധിയും, ആത്മാവും ദ്രഷ്ടാക്കളായിരിക്കേ ഏറ്റവും ഉള്ളിലിരിക്കുന്ന ദ്രഷ്ടാവാണ് ആ പുരുഷനെന്നും വ്യവഹരിക്കാം. ദേഹേന്ദ്രിയവ്യാപാരങ്ങളിൽ സ്വയം അപ്രവൃത്തനാണെങ്കിലും അവയിൽ അനുകൂലനായോ അനുമതിയുള്ളവനായോ ഇരിക്കുന്നതുകൊണ്ട് ഈ പുരുഷനെ അനുമന്താവെന്നു പറയാം. ചൈതന്യസ്വരൂപനായ ആത്മാവിന് ചൈതന്യസ്ഫുരണത്തിന്നുവേണ്ടി നില്ക്കുന്നതിനാൽ ചൈതന്യമുള്ളതുപോലെ പ്രകാശിക്കുന്ന ശരീരേന്ദ്രിയാദികളുടെ ആ സ്വരൂപം നിലനിർത്തുന്നത് ആ ആത്മാവായ പുരുഷനാണ്. അതുകൊണ്ട് ഭർത്താവെന്നും അതിനെ കരുതാറുണ്ട്. ആത്മാവിന്ന് നിത്യചൈതന്യസ്വരൂപം അഗ്നിക്ക് ഉഷ്ണമെന്നപോലെ സ്വാഭാവികമാണ്. അതുകൊണ്ടു ബുദ്ധിയിൽനിന്നും ഉത്ഭവിക്കുന്ന വിഷയങ്ങളെ അടിസ്ഥാനമാക്കിയുള്ള സുഖദുഃഖമോഹാത്മകങ്ങളായ തോന്നലുകൾ ചൈതന്യാത്മാവിനാൽ ഗ്രസിക്കപ്പെട്ടതുപോലെയും ജനിക്കുന്നതായും വേറെവേറെയായും അറിയപ്പെടുന്നുണ്ട്. അതുകൊണ്ട് ആത്മാവായ പുരുഷനെ ഭോക്താവെന്നു പറയുന്നു. സർവാത്മത്വംകൊണ്ടും, സ്വതന്ത്രത്വംകൊണ്ടും, മഹാനായ ഈശ്വരനെന്ന അർത്ഥത്തിൽ അതിനെ മഹേശ്വരനായും പരിഗണിക്കാം. അവിദ്യകൊണ്ടു ജീവാത്മാവായി ധരിക്കപ്പെട്ടിട്ടുള്ള ദേഹാദിവസ്തുക്കളിൽവെച്ച് പരമനാകയാൽ ഇതിനെ ശ്രുതികളിൽ പരമാത്മാവായും വ്യവഹരിക്കുന്നു.

ഇപ്രകാരം പുരുഷനെ 'ഞാൻതന്നെ' എന്ന് ആര് അറിയുന്നുവോ ആര് അവിദ്യാലക്ഷണയായ പ്രകൃതിയെ അറിഞ്ഞ് ആ അറിവാകുന്ന വിദ്യകൊണ്ട് അതിനെ പിൻതിരിപ്പിക്കുകയും നശിപ്പിക്കുകയും ചെയ്യുന്നുവോ അവൻ ഏതു നിലയിലുള്ളവനായാലും ശരി പിന്നീട് അവൻ ഒരിക്കലും ജനിക്കുകയില്ല. സുചരിതനാണെങ്കിൽ അവന്റെ നിലയെക്കുറിച്ച് പ്രത്യേകിച്ചും പറയേണ്ടതില്ല. ശരീരാദിയായി പരിണമിച്ചിരിക്കുന്ന പ്രാരബ്ധകർമ്മങ്ങളൊഴിച്ചുള്ള സംസാരകാരണങ്ങളായ എല്ലാ കർമ്മങ്ങളും ജ്ഞാനാഗ്നികൊണ്ടു ദഹിച്ചു പോകുന്നു എന്നുള്ളതാണ് അതിന്റെ രഹസ്യം.

ചില യോഗികൾ ധ്യാനത്താൽ ബുദ്ധിയിൽ പ്രത്യക്‌ചേതനനാകുന്ന ആത്മാവിനെ ധ്യാനസംസ്കൃതമായ അന്തഃകരണം കൊണ്ടു കാണാറുണ്ട്. ശബ്ദാദികളായ വിഷയങ്ങളിൽനിന്നും ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ മനസ്സിലും, മനസ്സിനെ പ്രത്യക്‌ചേതനങ്കലും ഉപസംഹരിച്ച് ഏകാഗ്രതയോടെ ചെയ്യുന്ന ചിന്തനത്തെയാണ് ധ്യാനം എന്നു പറയുന്നത്. 'കൊക്ക്' ധ്യാനിക്കു

ന്നതുപോലെ, 'പൃഥിവി' ധ്യാനിക്കുന്നതുപോലെ, 'പർവ്വതങ്ങൾ' ധ്യാനിക്കുന്നതുപോലെ എന്നീ ഉപമാനങ്ങളെ സ്വീകരിച്ചിരിക്കുന്നതിൽനിന്നും തൈലധാരപോലെ സന്തതവും അവിച്ഛിന്നവുമായ പ്രത്യയമാണ് ധ്യാനമെന്നു സിദ്ധിക്കുന്നു. മറ്റു ചിലർ സാംഖ്യയോഗംകൊണ്ട് ആത്മദർശനം സാധിക്കുന്നു. 'എന്നാൽ കാണപ്പെടുന്നവ സത്വരജസ്തമസ്സുകളായ ഗുണങ്ങളാണ്; ഞാൻ അവയിൽനിന്നു ഭിന്നനും അവയുടെ വ്യാപാരങ്ങൾക്കു സാക്ഷിഭൂതനും നിത്യനുമായ ആത്മാവാണ്' എന്ന ഈ ചിന്തനമാണ് സാംഖ്യയോഗം. വേറെ ചിലർ കർമ്മയോഗംകൊണ്ട് സത്വശുദ്ധിയും ജ്ഞാനോത്പത്തിയുംവഴി ആത്മസാക്ഷാത്കാരം നേടുന്നു. ഈശ്വരാർപ്പണബുദ്ധിയോടെ അനുഷ്ഠിക്കപ്പെടുന്ന കർമ്മം തന്നെയാണ് കർമ്മയോഗം. യോഗഹേതു ആകയാൽ ഇതിനേയും യോഗമെന്നു വ്യവഹരിച്ചുപോരുന്നു. ചിലർ ഈ മാർഗ്ഗങ്ങളെപ്പറ്റി യാതൊന്നും അറിയാതെ മറ്റ് ആചാര്യന്മാരിൽനിന്നും 'ഇതിനെത്തന്നെ ചിന്തിക്കുക, ഇപ്രകാരംതന്നെ ചിന്തിക്കുക' എന്ന ഉപദേശം ഗ്രഹിച്ച് ഉപാസിക്കുകയും ശ്രദ്ധാപൂർവ്വം ചിന്തിക്കുകയും ചെയ്യുന്നു. സ്വയം വിവേകരഹിതരും, പരോപദേശപ്രമാണന്മാരുമായ അവരും സംസാരത്തെ അതിക്രമിക്കുന്നുണ്ട്. ആ സ്ഥിതിക്കു പ്രമാണത്തെ സംബന്ധിച്ചിടത്തോളം പാരതന്ത്ര്യമില്ലാത്തവരും വിവേകികളുമായവർ സംസാരത്തിൽനിന്നും മുക്തരാകുമെന്നതിൽ സംശയിക്കാനില്ല.

എടോ, അർജ്ജുനാ! സ്ഥാവരമോ, ജംഗമമോ ആയ ഒരു വസ്തു ജനിക്കുന്നെങ്കിൽ അതു ക്ഷേത്രത്തിനും ക്ഷേത്രജ്ഞനും തമ്മിലുള്ള സംയോഗംനിമിത്തമാണെന്നു ധരിക്കേണ്ടതാണ്. ക്ഷേത്രജ്ഞൻ ആകാശംപോലെ നിരവയവനാകയാൽ ക്ഷേത്രക്ഷേത്രജ്ഞന്മാർക്കു കയറിനും കുടത്തിനും തമ്മിലുള്ള സംയോഗബന്ധം സംഭവിക്കുന്നതല്ല. ക്ഷേത്രക്ഷേത്രജ്ഞന്മാർക്ക് കാര്യകാരണഭാവമില്ലാത്തതിനാൽ നൂലിനും, മുണ്ടിനും തമ്മിലുള്ള സമവായസംബന്ധവും ഉണ്ടാകുന്നതല്ല. ഭിന്നസ്വഭാവന്മാരും വിഷയവിഷയികളുമായ ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ സ്വരൂപവിവേകം ഇല്ലായ്മനിമിത്തം 'രജ്ജുസർപ്പാദികൾ' ക്കെന്നപോലെ അവയ്ക്ക് സംഭവിക്കാവുന്നത് ഇതരേതരാദ്ധ്യാസമോ ഇതരേതരധർമ്മാദ്ധ്യാസമോ മാത്രമാകുന്നു. അതുകൊണ്ട് ക്ഷേത്രക്ഷേത്രജ്ഞയോഗമെന്നത് മിഥ്യാജ്ഞാനലക്ഷണവും അദ്ധ്യാസരൂപവുമായ ഒന്നാണെന്ന് സിദ്ധിക്കുന്നു.

ശാസ്ത്രോപദേശമനുസരിച്ച് ക്ഷേത്രക്ഷേത്രജ്ഞന്മാരുടെ ലക്ഷണങ്ങളേയും ഭേദങ്ങളേയുംകുറിച്ച് അറിവു കിട്ടിക്കഴിഞ്ഞാൽ, മുഞ്ജപ്പുല്ലിൽനിന്നും ഇഷീകപ്പുല്ലിനെ എന്നപോലെ ക്ഷേത്രത്തിൽനിന്നും ക്ഷേത്രജ്ഞനെ തിരിച്ചറിയുവാനുള്ള കഴിവ് നമുക്ക് സിദ്ധിക്കുന്നു. ക്ഷേത്രജ്ഞൻ സർവ്വോപാധിവിനിർമുക്തനും ജ്ഞേയവുമായ ബ്രഹ്മമാണെന്നും, ക്ഷേത്രമെന്നത് മായാനിർമ്മിതമായ ആനയെപ്പോലെയും സ്വപ്നദൃഷ്ടങ്ങളായ വസ്തുക്കളെപ്പോലെയും ഗന്ധർവ്വനഗരംപോലെയും പരമാർത്ഥത്തിൽ ഇല്ലാത്തതും ഉണ്ടെന്നു തോന്നുന്നതുമായ ഒന്നാണെന്നുള്ള ജ്ഞാനവും നമുക്ക് അതോടെ ഉണ്ടാകാം. നിശ്ചയദശയെ പ്രാപിക്കുന്ന ഈ വിജ്ഞാനംതന്നെയാണ് സമ്യഗ്ജ്ഞാനം. ഈ സമൃഗ്ജ്ഞാനം ഉണ്ടായാൽ മിഥ്യാജ്ഞാനം നശിച്ചുപോകുന്നതാണ്. ജന്മഹേതുവായ മിഥ്യാജ്ഞാനം ആർക്ക് ഇല്ലാതാകുമോ അവൻ പിന്നെ ജനിക്കുകയില്ലെന്നും അവൻ മുക്തനാകുമെന്നും യുക്തിപൂർവ്വം സ്ഥാപിച്ചിട്ടുണ്ട്.

ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാ പ്രാണികളിലും ഒരേ നിലയിൽ സ്ഥിതിചെയ്യുന്നവനും അവ നശിക്കുമ്പോഴും നശിക്കാതെ നിലനില്ക്കുന്നവനുമായ പരമേശ്വരനെ ശരിയായി ആര് അറിയുന്നുവോ അവനാണ് അറിയുന്നവൻ അറിവുള്ളവൻ.

എല്ലാവരും പരമേശ്വരനെ അറിയുന്നു എന്നിരിക്കെ ഇവിടെ എന്താണ് വിശേഷം എന്നു ചോദ്യം ഉദിക്കാം. എല്ലാവരും പരമേശ്വരനെ അറിയുന്നുണ്ടെങ്കിലും നേരെ വിപരീതമായിട്ടാണ് അറിയുന്നത്. അതുകൊണ്ട് സാധാരണഗതിയിൽനിന്നും ഇവിടെ വ്യത്യാസമുണ്ട്. തിമിരരോഗം ബാധിച്ചവൻ ചന്ദ്രനെ അനേകമായി കാണുന്നു. ചന്ദ്രനെ ഏകനായിക്കാണുന്നവന് ചന്ദ്രനെ അനേകനായിക്കാണുന്ന നേത്രരോഗിയേക്കാൾ വൈശിഷ്ട്യമുണ്ടല്ലോ. അതുപോലെ സത്യവും ഏകവുമായ ആത്മാവിനെ അറിയുന്നവന് അസത്യങ്ങളും പരസ്പരഭിന്നങ്ങളുമായ അനേകാത്മാക്കളെ കാണുന്നവരിൽ നിന്നും തീർച്ചയായും വിശേഷമുണ്ട്. അനേകാത്മദർശികൾ അനേകചന്ദ്രദർശികളെപ്പോലെ യഥാർത്ഥസ്ഥിതി കാണുന്നില്ല എന്നുതന്നെ പറയാം.

ഈശ്വരൻ എല്ലാ ഭൂതജാലങ്ങളിലും ഒരുപോലെ സ്ഥിതിചെയ്യുന്നു എന്ന് അറിയുന്നവൻ സ്വന്തം ആത്മാവിനെ സ്വയം കൊല്ലുന്നില്ല. മാത്രമല്ല, ആ അഹിംസനംകൊണ്ട് അവൻ മോക്ഷത്തെ പ്രാപിക്കുകയും ചെയ്യും. 'സ്വയം ഒരു പ്രാണിയും ആത്മാവിനെ നശിപ്പിക്കുന്നില്ല' എന്തിനാണ് പിന്നെ 'അവൻ സ്വാത്മാവിനെ നശിപ്പിക്കുന്നില്ല' എന്നു സംഭവിക്കാത്തതിനെ എടുത്തു പറയുന്നത്? യജ്ഞത്തിന് അഗ്നികുണ്ഡം ഉണ്ടാക്കേണ്ടത് ഭൂമിയിലാണ് ആകാശത്തിലല്ല എന്നു പറയുന്നതിനോടൊപ്പമല്ലേ ഇത്? ഈ ചോദ്യവും ശരിയല്ല. ആത്മാവിനെ അജ്ഞന്മാർ അറിയുന്നില്ല. പൊതുവിൽ അത്യന്തം പ്രസിദ്ധവും നേരെ പ്രത്യക്ഷവുമായ ആത്മാവിനെ തിരസ്കരിച്ചിട്ട് ദേഹാദിയാകുന്ന അനാത്മാവിനെ ആത്മാവായി സ്വീകരിക്കുകയാണ് അജ്ഞന്മാർ ചെയ്യുന്നത്. അങ്ങനെ സ്വീകരിക്കുന്ന ആത്മാവിനേയും ധർമ്മാധർമ്മങ്ങൾവഴി നശിപ്പിച്ചിട്ട് അവർ മറ്റൊന്നിനെ സ്വീകരിക്കുന്നു. ഇങ്ങനെ പുതുതായി സ്വീകരിക്കുന്ന ആത്മാക്കളേയും കൊല്ലുന്നതുകൊണ്ട് എല്ലാ അജ്ഞന്മാരേയും 'ആത്മഹന്താക്കൾ' എന്നു പറയാം. പരമാർത്ഥമായ ആത്മാവും അജ്ഞനെസംബന്ധിച്ചിടത്തോളം അവിദ്യകൊണ്ടു നശിച്ചതുപോലെ ഇരിക്കുകയാണ്. ഈ അർത്ഥത്തിൽ എല്ലാ അജ്ഞന്മാരേയും അവിദ്വാന്മാരേയും ആത്മഹന്താക്കൾ എന്നു പറയാം. ആത്മാവിനെ ശാസ്ത്രോക്തമായ നിലയിൽ അറിയുന്നവൻ രണ്ടു പ്രകാരത്തിലും ആത്മാവിനെ സ്വയം ഹിംസിക്കുന്നില്ല. അതുകൊണ്ട് അവൻ മോക്ഷത്തെ പ്രാപിക്കുമെന്നതും സത്യമാണ്.

സ്വന്തം ഗുണകർമ്മങ്ങളുടെ വ്യത്യാസമനുസരിച്ച് ആത്മാക്കളും വേറെവേറെയായിരിക്കെ എല്ലാ ഭൂതങ്ങളിലും ഈശ്വരൻ ഒരുപോലെ ഇരിക്കുന്നുവെന്ന് അറിയുന്നവൻ ആത്മഹിംസ ചെയ്യുന്നില്ല എന്നു പറയുന്നത് എങ്ങനെ ശരിയാകും എന്നു ചിലർ ചോദിക്കുന്നു. ആ ചോദ്യവും ശരിയല്ല. ത്രിഗുണാത്മികയായ ഭഗവന്മായയാണ് പ്രകൃതി. മഹത്ത്വം മുതലായ കാര്യകാരണങ്ങളായി മാറുന്ന പ്രകൃതിതന്നെയാണ് വാചികവും മാനസികവും കായികവുമായ കർമ്മങ്ങൾ മുഴുവൻ ചെയ്യുന്നതെന്നും സർവ്വോപാധിവിവർജ്ജിതനും ക്ഷേത്രജ്ഞനുമായ ആത്മാവ് ഒരു കർമ്മവും ചെയ്യുന്നില്ലെന്നും എല്ലാ വിധത്തിലും അറിയുന്നവനാണ് പരമാർത്ഥദർശി. നിർഗ്ഗുണനും അകർത്താവും ആകാശംപോലെ ഏകനുമായിരിക്കുന്ന ആത്മാവിന് ഗുണകർമ്മഭേദം അനുസരിച്ച് ഭേദമുണ്ടെന്നു പറയുവാൻ യാതൊരു പ്രമാണവുമില്ല.

ഏകനായ ആത്മാവിൽ ഭൂതങ്ങളുടെ നാനാഭാവങ്ങൾ സ്ഥിതി ചെയ്യുന്നു എന്ന് ശാസ്ത്രാചാര്യോപദേശം അനുസരിച്ച് ആരു കാണുന്നുവോ, സകലതും ആത്മാവിൽനിന്നുതന്നെ വിസ്താരത്തെ പ്രാപിക്കുന്നു എന്ന് ആരു കാണുന്നുവോ, അവർ അപ്പോൾ ബ്രഹ്മഭാവം പ്രാപിക്കുന്നതാണ്. അനാദിത്വംകൊണ്ടും നിർഗ്ഗുണത്വംകൊണ്ടും പരമാത്മാവ് അവ്യയമാണ്. ആത്മാവ് ശരീരത്തിൽ സ്ഥിതിചെയ്യുന്നുണ്ടെങ്കിലും യാതൊരു കർമ്മവും ചെയ്യുന്നില്ലെന്നു മാത്രമല്ല, കർമ്മ ഫലവുമായി ബന്ധപ്പെടുന്നുമില്ല. കർമ്മങ്ങൾ ചെയ്യുന്നു എന്നും ഫലവുമായി ബന്ധിക്കുന്നു എന്നുമുള്ള ചിന്ത അവിദ്യകൊണ്ടുമാത്രം ഉണ്ടാകുന്നതാണ്. ആകാശം സർവവ്യാപിയാണെങ്കിലും സൂക്ഷ്മഭാവംകൊണ്ട് ഒന്നിനോടും ബന്ധപ്പെടാതെ ഇരിക്കുന്നതുപോലെ ആത്മാവ് ദേഹത്തിൽ എല്ലായിടത്തും ഇരിക്കുന്നുണ്ടെങ്കിലും ഒന്നുമായി

ബന്ധപ്പെടുന്നില്ല. ഏകനായ ആദിത്യൻ എല്ലാ ലോകത്തേയും പ്രകാശിപ്പിക്കുന്നതുപോലെ ഏകനായ പരമാത്മാവ് ക്ഷേത്രത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു. ഇപ്രകാരം ക്ഷേത്രജ്ഞന്മാരുടെ പരസ്പരഭേദത്തേയും ഭൂതകാരണമായ അവിദ്യയേയും കുറിച്ച്, ശാസ്ത്രം, ആചാര്യോപദേശം, ആചാര്യപ്രസാദം എന്നിവവഴി സിദ്ധമാകുന്ന ജ്ഞാനചക്ഷുസ്സുകൊണ്ട് കാണുന്നവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നതാണ്.

## അദ്ധ്യായം 13

**ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം** - അർജ്ജുനൻ പറഞ്ഞു:

1. പ്രകൃതിം പുരുഷം ചൈവ

ക്ഷേത്രം ക്ഷേത്രജ്ഞമേവ ച

ഏതദ്വേദിതുമിച്ഛാമി

ജ്ഞാനം ജ്ഞേയം ച കേശവ!

ഹേ കേശവാ! പ്രകൃതി, പുരുഷൻ, ക്ഷേത്രം, ക്ഷേത്രജ്ഞൻ, ജ്ഞാനം, ജ്ഞേയം ഇവയെപ്പറ്റിയെല്ലാം അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ബ്രഹ്മാവിന്നും ശിവന്നുംകൂടി മോക്ഷം പ്രദാനംചെയ്യുന്ന സർവ്വേശ്വരാ! പ്രകൃതി, പുരുഷൻ, ക്ഷേത്രം, ക്ഷേത്രജ്ഞൻ, ജ്ഞാനം, ജ്ഞേയം എന്ന ഓരോന്നിനേയും വേർതിരിച്ചറിയുവാൻ ഞാനാഗ്രഹിക്കുന്നു. അങ്ങ് അതു വ്യക്തമായി പറഞ്ഞുതരേണമേ!

ശ്രീഭഗവാൻ പറഞ്ഞു:

2. ഇദം ശരീരം കൗന്തേയ!

ക്ഷേത്രമിത്യഭിധീയതേ

ഏതദ് യോ വേത്തി തം പ്രാഹുഃ

ക്ഷേത്രജ്ഞ ഇതി തദ്വിദഃ

ഹേ കൗന്തേയാ! ഈ ശരീരത്തെ ക്ഷേത്രം എന്നു പറയുന്നു. ഇതിനെ (ഈ ശരീരത്തെ) ആര് അറിയുന്നുവോ, അവനെ ക്ഷേത്രജ്ഞൻ എന്നു ക്ഷേത്രക്ഷേത്രജ്ഞവിവേകികൾ പറയുന്നു.

ഭഗവാൻ ആദ്യമായി പ്രകൃതിയേയും, പുരുഷനേയും വേർതിരിച്ചറിയുവാൻ സഹായിക്കുന്ന സ്ഥൂലശരീരത്തേയും, അതിനെ സാക്ഷാത്തായറിയുന്ന ജീവാത്മാവിനേയുംകുറിച്ച് ഉപദേശിക്കുന്നു. എടോ അർജ്ജുനാ! എല്ലാവരും പ്രത്യക്ഷമായി കാണുന്ന ഈ ശരീരത്തെ 'ക്ഷേത്രം' എന്ന് അതിന്റെ സ്വരൂപം വേണ്ടവിധം അറിയുന്നവർ പറയുന്നു. ക്ഷേത്രം എന്നാൽ കൃഷിസ്ഥലം എന്നും, ക്രമത്തിൽ ക്ഷയിക്കുന്നതുകൊണ്ട് ക്ഷയസ്വഭാവമുള്ളതെന്നും, നാശത്തിൽനിന്നു രക്ഷിക്കുന്നതെന്നും അർത്ഥമുണ്ട്. കൃഷിസ്ഥലത്തിൽ വിതച്ച വിത്ത് അഭിവൃദ്ധിപ്പെടുന്നതുപോലെ പ്രാരബ്ധകർമ്മങ്ങളായ പുണ്യപാപങ്ങൾ ഈ ശരീരത്തിൽ പിന്നെയും പിന്നെയും അഭിവൃദ്ധിപ്പെടുന്നു. അതുകൊണ്ട് ക്ഷേത്രം എത്രതന്നെ ശ്രദ്ധിച്ചു സംരക്ഷിച്ചാലും ക്രമത്തിൽ ക്ഷയിക്കും. (ശീര്യതേ ഇതി ശരീരഃ) നശിക്കുന്നതുകൊണ്ട് ശരീരം എന്ന പേരുണ്ടായി. ക്ഷയിഷ്ണുവായതിനാൽ 'ക്ഷേത്രം' എന്നു പേരുണ്ടായി ...... ജന്മം ജരാമരണം എന്നീ പരമ്പരാക്ലേശങ്ങളിൽനിന്ന് ജീവൻമുക്തനാകുന്നതിന് ആവശ്യമായ ജ്ഞാനം ഈ ശരീരത്താൽ സമ്പാദിക്കാൻ കഴിയും. ക്ഷതിയിൽനിന്ന് (നാശത്തിൽനിന്ന്) ജീവനെ ത്രാണനം ചെയ്യുന്നതിനാൽ 'ക്ഷേത്രം' എന്നു പറയുന്നു. ഇങ്ങനെ പലവിധത്തിലും ക്ഷേത്രപദത്തെ വ്യാഖ്യാനിക്കാവുന്നതുകൊണ്ട് ശരീരത്തെ 'ക്ഷേത്ര' മെന്നു വിദ്വാന്മാർ പറയുന്നത് യുക്തംതന്നെ! ഇതിനെ (ഈ ശരീരത്തെ) ആരറിയുന്നുവോ അവനെ ക്ഷേത്രജ്ഞൻ എന്നു വിദ്വാന്മാർ പറയുന്നു. കാല്, കൈ, ഉടൽ, മുഖം, കണ്ണ്, ചെവി ഇങ്ങനെ ആപാദചൂഡം ഒന്നായിട്ടും അവയവങ്ങളായിട്ടും അതിന്റെ സുസ്ഥിതി, ദുഃസ്ഥിതി, പുഷ്ടി, നഷ്ടം, ബാല്യം, യൗവനം, വാർദ്ധക്യം എന്നിവയെ ശരിയായി അറിയുന്നതാരോ അവനെ ക്ഷേത്രജ്ഞൻ അഥവാ ആത്മാവെന്നു പറയുന്നു. ഏതൊന്നിനെ മറ്റേതൊന്നറിയുന്നുവോ അതു രണ്ടും ഒന്നല്ല, ഭിന്നംതന്നെയാണ്. ശരീരം കാണപ്പെടുവാൻ കഴിയുന്ന പദാർത്ഥമാണ്. അതിനാൽ അത് ജഡമാണ്. ആ ശരീരത്തെ, ദൃശ്യത്തെ, അറിയ്ന്നവനാണ് ചേതനം, ആത്മാവ്. ശരീരങ്ങൾ അനേകവും ആത്മാവ് ഏകനുമാണ്. ഇപ്രകാരം ദേഹത്തിൽ നിന്ന് ആത്മാവിനെ ബുദ്ധിവൃത്തികൊണ്ട് വേർതിരിച്ചു കണ്ടു കൊള്ളുക. കാണപ്പെടുന്ന ജഡപദാർത്ഥവും അതിനെ കാണുന്ന ചൈതന്യവും (ആത്മാവും) ഒന്നാണെന്നു വിചാരിക്കുന്നുവെങ്കിൽ അത് മഹാ അബദ്ധമാണ്. അത് അറിയുവാൻ പ്രത്യക്ഷംതന്നെയാണ് പ്രമാണം ഞാൻ വസിക്കുന്ന എന്റെ വീടും ഞാനും ഒന്നാണെന്ന് ആരും വിചാരിക്കയില്ലല്ലോ. അതുപോലെ ജീവന്റെ വാസഭവനമായ ദേഹവും ജീവനും ഒന്നല്ല; രണ്ടുതന്നെയാണെന്നുള്ള അറിവിന്ന് ഒരുകാലത്തും മറവിപറ്റിപ്പോകരുത്. ഇതാണ് ഇതിലടങ്ങിയിട്ടുള്ള സാരമായ അംശം.

3. ക്ഷേത്രജ്ഞം ചാപി മാം വിദ്ധി

സർവ്വക്ഷേത്രേഷു ഭാരത!

ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം

യത്തത് ജ്ഞാനം മതം മമ.

ഹേ ഭാരതാ! സകല ക്ഷേത്രങ്ങളിലും ഞാൻ ക്ഷേത്രജ്ഞൻ ആയി സ്ഥിതിചെയ്യുന്നു എന്നു നീ അറിയുക. ക്ഷേത്രക്ഷേത്രജ്ഞന്മാരെ സംബന്ധിച്ചുള്ള ജ്ഞാനമാണ് യഥാർത്ഥജ്ഞാനം എന്നാണ് എന്റെ അഭിപ്രായം.

'ഭാ' എന്നാൽ അഖണ്ഡാകാരമായ ബുദ്ധിവൃത്തി എന്നും അതിൽ രതി (ആനന്ദം) ഉള്ളവൻ 'ഭാരതൻ' എന്ന നില ഭഗവാൻ അർജ്ജുനന്നു നല്കിയിട്ടാണ് ഭാരതാ! എന്ന് അർജ്ജുനനെ വിളിക്കുന്നത്. അർജ്ജുനാ! ബ്രഹ്മാത്മൈകത്തിൽ സന്തോഷിക്കേണമെന്ന നിന്റെ ആഗ്രഹം (ജീവന്മുക്തിക്കുള്ള ആഗ്രഹം) സാധിക്കുവാനുള്ള പരമോപായത്തെ ഞാൻ പറയുന്നു. നീ അതിനെ ശ്രദ്ധിച്ച് കേട്ടുകൊള്ളുക. ശരീരം, ശരീരത്തെ അറിയുന്ന ജീവൻ ഇവ രണ്ടും ഒന്നല്ല, രണ്ടാണെന്നു മുമ്പേ പറഞ്ഞുവല്ലോ. എന്നാൽ അവ രണ്ടും വാസ്തവ വസ്തുക്കളല്ല എന്നുകൂടി നീ അറിയണം. പിന്നെ ആ രണ്ടു വസ്തുക്കൾ എന്താണെന്നു നീ ആലോചിക്കുന്നുണ്ടാകും. അതു രണ്ടും ഞാനാകുന്നുവെന്നറിഞ്ഞുകൊള്ളുക. എങ്ങനെയെന്നാൽ ശരീരം പ്രകൃതികാര്യമാണ്. പ്രകൃതിയും അതിൽനിന്നുണ്ടായ സകലവും അവാസ്തവമാണ്. എന്റെ ശക്തിയായ പ്രകൃതി എന്നിൽനിന്നു ഭിന്നമല്ലാത്തതിനാൽ എന്നെക്കൂടാതെ സ്വതന്ത്രനില പ്രകൃതിക്കില്ല. അതുകൊണ്ട് പ്രകൃതിപരിണാമമായ ശരീരവും പ്രകൃതിയും ഞാൻതന്നെയാകുന്നു. സകല ശരീരങ്ങളേയും അറിയുന്ന ക്ഷേത്രജ്ഞൻ എന്ന ജീവൻ എന്റെ പ്രതിച്ഛായയാകുന്നു. ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സകല ശരീരങ്ങളിലും ജീവരൂപേണ വസിക്കുന്ന ചൈതന്യം ഏകനായ ഞാൻതന്നെയാണ് എന്ന് അറിഞ്ഞുകൊള്ളുക എന്നെക്കൂടാതെ യാതൊന്നുമില്ല. ഇപ്രകാരം ക്ഷേത്രവും ക്ഷേത്രജ്ഞനും ഞാൻ തന്നെയാണെന്ന് അറിയുന്ന ജ്ഞാനം ഏതൊന്നോ അതുതന്നെ ജീവന്മുക്തിയെ സാധിപ്പിക്കുന്ന സമ്യഗ്ജ്ഞാനം എന്നാണെന്റെ നിശ്ചയം. ഈ സാരാംശം ശാസ്ത്രീയമായി പ്രതിപാദിച്ചുറപ്പിക്കുവാൻ ഒരുങ്ങിയാൽ വ്യാഖ്യാനം വളരെ വിപുലമാകും. അതുകൊണ്ട് സാരമായ അംശംമാത്രം കാണിച്ച് അല്പജ്ഞനായ ജീവനും സർവ്വജ്ഞനായ ഈശ്വരനും എങ്ങനെ ഒന്നാകും എന്നും മറ്റും സംശയം ജനിക്കും. അതിന്നുള്ള ചുരുങ്ങിയ സമാധാനം ജ്ഞാനം ഈശ്വരസ്വരൂപമാണെന്നും, ഉപാധിസംബന്ധം നിമിത്തം അല്പജ്ഞനാണ് ജീവൻ എന്നും, ഉപാധിയിൽ അംഗമല്ലാത്തതുകൊണ്ട്

ഈശ്വരൻ സർവ്വജ്ഞൻ ആണെന്നും, ജ്ഞാനത്താൽ ഉപാധി നാശത്തിൽ ജീവനും ഈശ്വരനും അഭിന്നമാണെന്നും വരുന്നതിൽ വിരോധം ലേശവും കാണുന്നില്ല എന്നുമാണ്.

4. തത്ക്ഷേത്രം യച്ച യാദൃക്ച

യദ് വികാരി യതശ്ച യത്

സ ച യോ യത്പ്രഭാവശ്ച

തത് സമാസേന മേ ശൃണു.

ആ ക്ഷേത്രം എന്ത്? എങ്ങനെയുള്ളത്? അതിന് ഏതെല്ലാം വികാരങ്ങൾ ഉണ്ട്? ആരിൽനിന്ന് ഏതുവിധം ഉണ്ടായി? അവൻ (ക്ഷേത്രജ്ഞൻ) ആര്? എന്താണ് അവന്റെ പ്രഭാവം? (ശക്തികൾ) ഇവയെല്ലാം ചുരുക്കത്തിൽ ഞാൻ പറയാം: കേട്ടുകൊള്ളുക.

ക്ഷേത്രമെന്ന് ഏതിനെ ഞാൻ പറഞ്ഞുവോ ആ ക്ഷേത്രം (ശരീരം) സ്വഭാവസിദ്ധമായ സ്വരൂപത്താൽ ഏതുമാതിരി ഇരിക്കുന്നു? ഏതെല്ലാം വസ്തുക്കൾകൊണ്ടാണ് ശരീരം വികാരപ്പെട്ടിരിക്കുന്നത്? ഏതേതു തത്ത്വങ്ങൾകൊണ്ടാണ് ശരീരം ഉണ്ടായിരിക്കുന്നത്? ഏതേതവയവങ്ങൾകൊണ്ടാണ് ശരീരം അവയവിയായിരിക്കുന്നത്! ഏതൊരു ധർമ്മമാണു ശരീരത്തിന്നുള്ളത്? ഏതുവിധ ധർമ്മങ്ങൾ കൊണ്ടാണ് ശരീരം ധർമ്മിയായിരിക്കുന്നത്? ആ ശരീരത്തിൽനിന്ന് പുരുഷന്ന് എന്താണു സംഭവിക്കുന്നത്? ക്ഷേത്രജ്ഞന്ന് ഉപാധിയായിരിക്കുന്ന ആ ശരീരം ക്ഷേത്രജ്ഞന്ന് എന്തു കാര്യത്തേയാണ് സാധിപ്പിക്കുന്നത്? എന്ന സംഗതികൾ മോക്ഷേച്ഛയുള്ളവൻ തികച്ചും അറിഞ്ഞിരിക്കേണ്ടതാണ്. അതു നന്നായറിഞ്ഞാൽമാത്രമേ തനിക്ക് ജന്മം, ജരാമരണം എന്നീ രൂപത്തോടുകൂടിയ സംസാരം ഇല്ലെന്നറികയുള്ളൂ. അത്രമാത്രം പോരാ, ക്ഷേത്രത്തെ അറിയുന്നവൻ ക്ഷേത്രജ്ഞൻ എന്നു ഞാൻ ആരെയാണോ പറഞ്ഞത് അവൻ (ആ ക്ഷേത്രജ്ഞൻ) സ്വരൂപത്താൽ ഏതു വിധത്തിലിരിക്കുന്നവനാണ്! ക്ഷേത്രജ്ഞന്റെ സത്യസ്വരൂപം എന്താണ്? ശരീരമാകുന്ന ഉപാധിയോഗംനിമിത്തം ഏതുവിധം സ്വഭാവമുള്ളവനായിരിക്കുന്നു? ഈ പറഞ്ഞതെല്ലാം അറിയണം. അതറിയുമ്പോൾ യഥാർത്ഥത്തിൽ ക്ഷേത്രധർമ്മം തന്നെ ബാധിക്കാതിരിക്കുന്നതുകൊണ്ട് താൻ സ്വതേമുക്തനാണ്, ബദ്ധനല്ല എന്നറിയുവാൻ സാധിക്കും. അതുകൊണ്ട് ക്ഷേത്രത്തിന്റെയും ക്ഷേത്രജ്ഞന്റെയും സ്വരൂപം ചുരുക്കമായി എന്നിൽനിന്ന് ഗ്രഹിച്ചുകൊള്ളുക. കേട്ടിട്ട് അതിന്റെ അർത്ഥം നന്നായി ധരിച്ച് ആ നിഷ്ഠയിൽ ഇരുന്നുകൊള്ളുക എന്നാണഭിപ്രായപ്പെടുന്നത്. അതല്ലേ ശ്രവണഫലം? കേട്ടതിനെ അനുസരിക്കാതെ ഉപേക്ഷിക്കുകയോ, മറക്കുകയോ ചെയ്യുകയാണെങ്കിൽ അവന്റെ ശ്രവണംകൊണ്ട് അവന്ന് എന്തു ഫലമാണുള്ളത്?

5. ഋഷിഭിർ ബഹുധാ ഗീതം

ഛന്ദോഭിർ വിവിധൈഃ പൃഥക്

ബ്രഹ്മസൂത്രപദൈശ്ചൈവ

ഹേതുമദ്ഭിർവിനിശ്ചിതൈഃ.

ഋഷികൾ, വിവിധങ്ങളായ ഛന്ദസ്സുകൾ (വേദമന്ത്രങ്ങൾ) കൊണ്ടും പ്രത്യേകം പല പ്രകാരത്തിൽ സുനിശ്ചിതങ്ങളും യുക്തിയുക്തങ്ങളുമായ ബ്രഹ്മസൂത്രവാക്യങ്ങൾകൊണ്ടും ഇതു വിവരിച്ചു പറഞ്ഞിട്ടുണ്ട്.

വസിഷ്ഠൻ, പരാശരൻ മുതലായ ഋഷികൾ വാസിഷ്ഠാദി പുരാണങ്ങളിൽ ക്ഷേത്രക്ഷേത്രജ്ഞന്മാരെ സംബന്ധിച്ചുള്ള യഥാർത്ഥസംഗതികൾ സ്പഷ്ടമാക്കിയിട്ടുണ്ട്. ബഹുവിധങ്ങളായ വേദവാക്യങ്ങളും യുക്തിവാദംചെയ്തുറപ്പിച്ചിട്ടുള്ള ബ്രഹ്മസൂത്രപദങ്ങളും സംശയവിപരീതഭാവനകൾക്ക് അവകാശമില്ലാത്തവിധം ഉറപ്പിച്ചിട്ടുണ്ട്. അതിലെല്ലാം അടങ്ങിയിരിക്കുന്ന സാരാംശം മാത്രമാണ് ഇപ്പോൾ ഞാൻ നിന്നോട് ഉപദേശിക്കുന്നത്. അതു സാവധാനം നീ ശ്രദ്ധിച്ചു കേട്ടറിഞ്ഞ് അനുഷ്ഠാനത്തിൽ വരുത്തിക്കൊള്ളുക എന്നു പറയുന്നു.

6. മഹാഭൂതാന്യഹങ്കാരോ

ബുദ്ധിരവ്യക്തമേവ ച

ഇന്ദ്രിയാണി ദശൈകം ച

പഞ്ച ചേന്ദ്രിയഗോചരാഃ

7. ഇച്ഛാ ദ്വേഷം സുഖം ദുഃഖം

സംഘാതശ്ചേതനാ ധൃതിഃ

ഏതത് ക്ഷേത്രം സമാസേന

സവികാരമുദാഹൃതം.

മഹാഭൂതങ്ങൾ (ഭൂമി മുതലായ പഞ്ചഭൂതങ്ങൾ) അഹങ്കാരം, ബുദ്ധി, അവ്യക്തം (മൂലപ്രകൃതി), പത്തും (അഞ്ചു കർമ്മേന്ദ്രിയങ്ങളും, അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും) ഒന്നും (മനസ്സും) ഇന്ദ്രിയങ്ങൾ അഞ്ച് (ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം), ഇന്ദ്രിയവിഷയങ്ങൾ, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, സംഘാതം (ഇവയുടെ സമൂഹം), ചേതന, ധൃതി (ധൈര്യം), ഇത്രയും കൂടിയതാണ് ചുരുക്കത്തിൽ വികാരസഹിതമായ ക്ഷേത്രം.

ക്ഷേത്രക്ഷേത്രജ്ഞന്മാരെക്കുറിച്ച് "ഞാനിപ്പോൾ നിന്നോട് ഉപദേശിക്കുന്ന സംഗതികൾ വേദാനുസരണങ്ങളും വേദാർത്ഥജ്ഞാനികൾ സമ്മതിച്ചിട്ടുള്ളവയുമാണെന്നു" കാണിച്ചതിന്നുശേഷം ആദ്യം പറഞ്ഞ ക്ഷേത്രം എന്ന ശരീരത്തിന്റെ സ്വരൂപത്തെ ഭഗവാൻ അർജ്ജുനനോടു വിവരിക്കുന്നു. അപഞ്ചീകൃതപഞ്ചമഹാഭൂതങ്ങൾ എന്നു പ്രസിദ്ധങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങൾ എന്ന അഞ്ച് സൂക്ഷ്മഭൂതങ്ങൾ അവ ആദ്യമായി ആത്മാവിൽനിന്ന് ഉൽഭൂതങ്ങളായതുകൊണ്ട് 'ഭൂതങ്ങൾ' എന്നു പേരുണ്ടായി. സ്ഥൂലഭൂതങ്ങൾക്കും അഖിലഭൗതികങ്ങൾക്കും കാരണമാകയാൽ 'മഹത്തുക്കൾ' എന്നും അവയ്ക്ക് പേരുണ്ടായി. ഈ ഭൂതങ്ങളുടെ ഉൽപത്തിക്കും കാരണമായ അഹങ്കാരതത്ത്വം അതിന്നും കാരണമായ മഹത്ത്വം ഇവ വ്യക്തങ്ങൾ ആകുന്നു. ഇവയ്ക്കു കാരണമായ അപരാപ്രകൃതിയെന്നു പറയപ്പെടുന്ന അവ്യക്തം മഹാഭൂതാതികളെപ്പോലെ വ്യക്തമല്ലാത്തതിനാൽ അവ്യക്തം എന്ന പേര് ഭൂതോൽപത്തിസ്ഥാനമായ അപരാപ്രകൃതിക്ക് നിശ്ചയിച്ചു. പഞ്ചമഹാഭൂതകാര്യങ്ങളായ നേത്രാദിജ്ഞാനേന്ദ്രിയങ്ങളും, വാഗാദികളായ കർമ്മേന്ദ്രിയങ്ങളും കൂടെ പത്തും അന്തഃകരണം എന്ന ഒന്നുംകൂടി പതിനൊന്ന് ഇന്ദ്രീയങ്ങളും, ഇന്ദ്രീയങ്ങളുടെ വിഷയങ്ങളഞ്ചും കൂടി പതിനാറെണ്ണവും പഞ്ചമഹാഭൂതങ്ങൾ അവ്യക്തം, മഹത്തത്വം, അഹങ്കാരം എന്ന എട്ടുംകൂടി ആകെ ഇരുപത്തിനാലു പദാർത്ഥങ്ങൾ ശരീരസാധനങ്ങളാകുന്നു. ഇതിൽ അവ്യക്തം എന്ന മൂലപ്രകൃതി, അവികൃതി, മഹത്തത്വം, അഹങ്കാരതത്ത്വം പഞ്ചമഹാഭൂതങ്ങൾ ഇവ ഏഴും പ്രകൃതിയുടെ വികൃതികളാകുന്നു. പുരുഷൻ പ്രകൃതിയുമല്ല, വികൃതിയുമല്ല. അവയ്ക്കെല്ലാം അധിഷ്ഠാനമാണെന്ന് അറിഞ്ഞുകൊള്ളണം. സാംഖ്യന്മാർ ഈ ഇരുപത്തിനാലു തത്ത്വങ്ങളെ സ്വീകരിക്കുന്നു. ശരീരസ്വരൂപം എന്താണെന്നു വിവരിച്ചുകഴിഞ്ഞു.

ഇനി സ്വഭാവമെന്താണെന്നുള്ള ചോദ്യത്തിന്ന് ഉത്തരം പറയുന്നു. അനുഭവയോഗ്യങ്ങളായ പദാർത്ഥങ്ങളെക്കുറിച്ചുള്ള ആശ, അവയിലുള്ള ഇഷ്ടം, വിപരീതവിഷയങ്ങളിൽ ദ്വേഷം, അപ്രീതി, അനുകൂലപദാർത്ഥപ്രാപ്തിയിലുള്ള സന്തോഷാത്മകമായ സുഖം, വിപരീതം സംഭവിച്ചാലുള്ള ദുഃഖം, കരചരണാദി അവയവസംഘാതമായ ശരീരം, ബുദ്ധിയിൽ പ്രതിഫലിച്ച ആത്മാവിന്റെ പ്രതിഭാസമാകുന്ന ചേതനാ എന്നു പേരായ ബുദ്ധിവിശേഷം, ധൈര്യം എന്ന ബുദ്ധിവിശേഷം എന്നുതന്നെയല്ല, മഹദാദിതത്ത്വങ്ങളുടെ വികാരസഹിതമായ എല്ലാ ഭാവങ്ങളും ക്ഷേത്രം എന്നതിൽ അടങ്ങിയിരിക്കുന്നു. അറിവിന്നു വിഷയമായതൊക്കെ ക്ഷേത്രംതന്നെയാകുന്നു. സുഖദുഃഖങ്ങളും ധർമ്മാ

ധർമ്മങ്ങളും ആത്മധർമ്മങ്ങളാണെന്നു ചിലർ വിചാരിക്കുന്നതു ശരിയല്ല. എന്തുകൊണ്ടെന്നാൽ സുഖദുഃഖാദികൾ അറിയപ്പെടുന്നവയാകയാൽ ജ്ഞേയങ്ങളും ദൃശ്യങ്ങളുമാണെന്ന് വ്യക്തമാണല്ലോ. എടോ അർജ്ജുനാ! ക്ഷേത്രസ്വരൂപവും സ്വഭാവവും ഞാൻ നിന്നോട് സംക്ഷേപമായി പറഞ്ഞു. ഇച്ഛാദ്വേഷികളൊന്നുംതന്നെ ആത്മധർമ്മങ്ങളല്ല. അവ അന്തഃകരണവൃത്തിപരിണാമങ്ങളാകയാൽ ക്ഷേത്രധർമ്മങ്ങളാണെന്ന് ദൃഢമായി ധരിച്ചുകൊള്ളുക എന്നഭിപ്രായപ്പെട്ടിരിക്കുന്നു.

8. അമാനിത്വമദംഭിത്വ-

മഹിംസാ ക്ഷാന്തിരാർജ്ജവം

ആചാര്യോപാസനം ശൗചം

സ്ഥൈര്യമാത്മവിനിഗ്രഹഃ.

അമാനിത്വം (ആത്മപ്രശംസ ചെയ്യാതിരിക്കുക), അദംഭിത്വം (ഗർവ്വമില്ലായ്മ), അഹിംസ, ക്ഷാന്തി (ക്ഷമ), ആർജ്ജവം, ആചാര്യോപാസനം (ഗുരുസേവ), ശൗചം (ബാഹ്യാഭ്യന്തരശുചിത്വം), സ്ഥൈര്യം, ആത്മനിയന്ത്രണം.

ഭഗവാൻ ക്ഷേത്രസ്വരൂപം എന്തെന്നു പറഞ്ഞതിന്നുശേഷം ക്ഷേത്രജ്ഞസ്വരൂപത്തെ വിവരിക്കുന്നതിന്ന് ആരംഭിക്കെ ക്ഷേത്രജ്ഞസ്വരൂപം അറിവാനാഗ്രഹിക്കുന്ന മുമുക്ഷുവിന്നുണ്ടായിരിക്കേണ്ട സാധനങ്ങളെ പറയുന്നു. ഈ സാധനങ്ങളില്ലാത്തവന്ന് ക്ഷേത്രജ്ഞ സ്വരൂപജ്ഞാനം ഉണ്ടാവുകയില്ല. അതുകൊണ്ട് ആത്മജ്ഞാനം ഉണ്ടാകുവാൻ ആവശ്യമായ സാധനങ്ങളെ അഞ്ചു ശ്ലോകങ്ങൾകൊണ്ട് വ്യക്തമാക്കുന്നു.

ഒന്നാമത് താൻ ഉൽകൃഷ്ടനാണ് എന്ന ഭാവം ഉണ്ടായിരിക്കരുത്. ചിത്തശുദ്ധിക്ക് തടസ്സം ഉണ്ടാക്കുന്ന ഈ ഭാവമുള്ളവന്ന് ആത്മജ്ഞാനമുണ്ടാവുകയില്ല. വേഷഭാഷാദികളെക്കൊണ്ട്, താൻ ഉൽകൃഷ്ടനാണെന്നു മറ്റുള്ളവരെ ഭ്രമിപ്പിക്കുന്ന സ്വഭാവമാണ് ദംഭം. അതും മനസ്സിനെ മലിനപ്പെടുത്തും. അതുകൊണ്ട് ദംഭമില്ലായ്മ അത്യാവശ്യമാണ്. മനസ്സ്, വാക്ക്, ശരീരം എന്ന കരണങ്ങൾകൊണ്ട് യാതൊരു പ്രാണിക്കും ഉപദ്രവം ഉണ്ടാക്കരുത്. പ്രാരബ്ധവശാൽ വന്നുചേരുന്ന സുഖദുഃഖാവസ്ഥകളെ സഹിക്കുന്ന സ്വഭാവമായ ക്ഷാന്തിയുണ്ടായിരിക്കണം. വാക്കും മനസ്സും പ്രവൃത്തിയും ഒരുപോലെയിരിക്കണം. ഒന്നു വിചാരിക്കുക, മറ്റൊന്നു പറയുക, വേറെയൊന്നു പ്രവർത്തിക്കുക, ഈമാതിരിയാകാൻ പാടില്ല. ആത്മസ്വരൂപത്തെ ഉപദേശിക്കുന്ന ആചാര്യനെ വേണ്ടനേരത്ത് ഉചിതംപോലെ സേവിക്കണം. കുളി മുതലായവയാൽ ശരീരത്തേയും രാഗദ്വേഷാദികളുടെ പരിത്യാഗം മൂലം മനസ്സിനേയും ശുദ്ധമാക്കുന്ന ശൗചം ഉണ്ടായിരിക്കണം. വിഷയസുഖാദികളെ ആഗ്രഹിക്കുന്ന മനസ്സിനെ അപ്പോഴപ്പോൾ നിരോധിക്കണം. നിരുദ്ധമായ മനസ്സിനെ മഹാവാക്യശ്രവണാദികളായ മോക്ഷഹേതുക്കളിൽ ഉറപ്പിക്കേണ്ടതാണ്.

9. ഇന്ദ്രിയാർത്ഥേഷു വൈരാഗ്യ-

മനഹങ്കാര ഏവ ച

ജന്മമൃത്യുജരാവ്യാധി

ദുഃഖദോഷാനുദർശനം

ഇന്ദ്രിയവിഷയങ്ങളിൽ വിരക്തി, അഹങ്കാരമില്ലായ്മ, ജനനം, മരണം, ജര, രോഗം ഇവയിലെ ദുഃഖത്തേയും ദോഷത്തേയുംപറ്റി തീവ്രമായ അനുചിന്തനം.

ഇന്ദ്രിയവിഷയങ്ങളായ ശബ്ദസ്പർശരൂപരസഗന്ധങ്ങളിൽ വിരക്തിയുണ്ടായിരിക്കണം. എന്നാൽ മാത്രമേ മനഃസ്ഥിരത കിട്ടുകയുള്ളൂ. അതുപോലെതന്നെ 'ഞാൻ ബ്രാഹ്മണൻ', 'ഞാൻ ക്ഷത്രിയൻ', 'ഞാൻ സൽകുലത്തിൽ ജനിച്ചവൻ', 'ഞാൻ വിദ്വാൻ', 'ഞാൻ സുശീലൻ' ഇപ്രകാരം ദേഹത്തെ സംബന്ധിച്ചുള്ള അഭിമാനരൂപമായ അഹംഭാവം ഉണ്ടായിരിക്കരുത്. അത് മായികവും ബന്ധഹേതുവുമാകയാൽ മനസ്സുകൊണ്ട് അതിനെ പരിഹരിക്കണം. എല്ലാറ്റിലും വൈരാഗ്യമുണ്ടാവാൻ പരമകാരണമായ ജന്മാദികളിൽ ദുഃഖവും ദോഷവുമുണ്ടെന്നുള്ള നിരന്തരവിചാരം കൂടിയേ കഴിയൂ. ജന്മം എന്ന പദത്താൽ ഗർഭവാസാദിപൂർവ്വാവസ്ഥകളേയും ആലോചിക്കേണ്ടതാണ്. ഗർഭത്തിൽ പിണ്ഡാകൃതിയിൽ ഒമ്പതുമാസത്തെ ഇരിപ്പ്, മലത്തിലുള്ള പുഴുക്കളുടെ കടി, ജരായുകൊണ്ടുള്ള പൊതിച്ചൽ മുതലായ മഹാദുഃഖം, മലമൂത്രമദ്ധ്യത്തിലുള്ള കിടപ്പ്, അതിന്റെ രസപാനം മുതലായ ദോഷം, ജനിക്കുമ്പോൾ പ്രസവവായുവിന്റെ ആകർഷണം, യോനിദ്വാരത്തിൽക്കൂടെയുള്ള നിർഗ്ഗമനം ഇവയൊക്കെ അതീവദുഃഖകരമാണ്. ആ ദ്വാരത്തിൽക്കൂടെയുള്ള വരവ് ദോഷം തന്നെ. മരണത്തിൽ സർവ്വനാഡികളുടെ ആകർഷണം, മർമ്മവേദന, ഊർദ്ധ്വശ്വാസം മുതലായ മഹാദുഃഖം, തൽസമയത്തിൽ മലമൂത്രാദി വിസർജ്ജനാദിദോഷം, അടുത്തുണ്ടാകാവുന്ന നരകപതനം, യമദൂതന്മാരുടെ ചമ്മട്ടികൊണ്ടുള്ള അടി മുതലായവയും മഹാദുഃഖകരം തന്നെ. കഫരക്താദിപാനം മുതലായ മഹാദോഷങ്ങൾ, ജരാവസ്ഥയിൽ സകല ശരീരാവയവങ്ങൾക്കും വരുന്ന ശക്തിക്ഷയം, മാന്ദ്യം, ബാധിര്യം ഇവയൊക്കെ ദുഃഖഹേതുക്കൾതന്നെ. കിടന്നകിടപ്പിൽത്തന്നെ മലമൂത്രാദിവിസർജ്ജനം, വ്യാധികളാൽ ദൗർബ്ബല്യം, ജ്വരബാധ മുതലായവകൊണ്ടുള്ള അസഹ്യമായ ദുഃഖങ്ങൾ, ദേഹത്തിൽ ഉണ്ടാവുന്ന ദുർഗ്ഗന്ധാദി ദോഷങ്ങൾ ഇവയെ സ്വന്തം അനുഭവത്താലും ശാസ്ത്രാദികൾ പഠിച്ചും നന്നായറിഞ്ഞ് നിരന്തരം ചിന്തിച്ച് ജന്മജര മുതലായവകളെ ഉന്മൂലനംചെയ്യുന്നതിന്നുവേണ്ട ആത്മജ്ഞാനം സമ്പാദിക്കുവാൻതന്നെ പ്രധാനമായി പരിശ്രമിക്കേണ്ടതാണ്.

10. അസക്തിരനഭിഷ്വങ്ഗഃ

പുത്രദാരഗൃഹാദിഷു

നിത്യം ച സമചിത്തത്വ-

മിഷ്ടാനിഷ്ടോപപത്തിഷു.

ഭാര്യാപുത്രഗൃഹാദികളിൽ ആസക്തിയില്ലായ്മ, അഭിഷ്വംഗമില്ലായ്മ, ആവേശമില്ലായ്മ, എന്നും ഇഷ്ടപ്രാപ്തിയിലും അനിഷ്ടപ്രാപ്തിയിലും സമചിത്തത.

ശ്രവണം മനനം തുടങ്ങിയ കാര്യങ്ങളിൽ പ്രവർത്തിക്കുന്ന മുമുക്ഷുവിന്ന് പുത്രൻ, ഭാര്യ, ഗൃഹം, ധനം തുടങ്ങിയവയിൽ സമീചീനത്വബുദ്ധിയോ, അവരെ വിട്ടുപിരിയാതെയിരിപ്പാനുള്ള ആഗ്രഹമോ ഉണ്ടാകരുത്. ഇഷ്ടപ്രാപ്തിയിൽ സുഖമോ, അനിഷ്ടപ്രാപ്തിയിൽ ദുഃഖമോ കൂടാതെ മനസ്സിനെ ഒരേനിലയിൽ സ്ഥിരപ്പെടുത്തണം. സുഖം ദുഃഖം എന്നിവയെ കല്പിക്കുന്നത് മനസ്സായതുകൊണ്ട് അതിനെ സമമായ ബ്രഹ്മത്തിൽത്തന്നെ ഉറപ്പിക്കേണ്ടതാകുന്നു.

11. മയി ചാനന്യയോഗേന

ഭക്തിരവ്യഭിചാരിണീ

വിവിക്തദേശസേവിത്വ-

മരതിർജനസംസദി.

എന്നിൽ ഏകാഗ്രമായ യോഗത്തോടുകൂടി തെറ്റിപ്പോകാത്ത ഭക്തി, വിജനപ്രദേശത്തിൽ വസിക്കാൻ താല്പര്യം, ജനസംഘത്തിൽ ഇഷ്ടമില്ലായ്മ.

സർവ്വേശ്വരനല്ലാതെ വേറെ ഒരു രക്ഷയുമില്ല എന്ന നിശ്ചയത്തോടുകൂടെ എന്നിൽത്തന്നെ അചഞ്ചലമായ ഭക്തിയും, ജനബാധയില്ലാത്ത സ്ഥലത്ത് വസിക്കുക എന്ന സ്വഭാവവും ഉണ്ടായിരിക്കേണ്ടതാണ്. വിഷയത്തിൽ അഭിലാഷമുള്ള പ്രാകൃതജനസമൂഹത്തിൽ വസിക്കുന്നതിന് ഇഷ്ടമുണ്ടാകാൻ പാടില്ല.

12. അദ്ധ്യാത്മജ്ഞാനനിത്യത്വം

തത്ത്വജ്ഞാനാർത്ഥദർശനം

ഏതത്ജ്ഞാനമിതി പ്രോക്ത

മജ്ഞാനം യദതോ/ന്യഥാ.

അദ്ധ്യാത്മജ്ഞാനത്തിൽ നിത്യനിഷ്ഠ, തത്ത്വജ്ഞാനത്തിന്റെ പരമാർത്ഥത്തെ ദർശിക്കുക, ഇവയെല്ലാം ജ്ഞാനമെന്ന് പറയപ്പെടുന്നു. ഇവയ്ക്ക് വിപരീതമായുള്ളതെല്ലാം അജ്ഞാനവുമാകുന്നു.

ആത്മസാക്ഷാൽക്കാരത്തിന്ന് നിത്യസാധനമാകുന്നു വേദാന്തശാസ്ത്രം. ആത്മാവ് എന്തെന്നറിയിപ്പിക്കുന്ന ആ ശാസ്ത്രത്തിൽ താല്പര്യം നിത്യവും ഉണ്ടായിരിക്കേണ്ടതാണ്. തത്വജ്ഞാനത്തിന്റെ മുഖ്യപ്രയോജനമായ മോക്ഷം ഏതുവിധത്തിൽ സാധിക്കുമെന്ന് സ്വാധികാരാനുസരണമായ മാർഗ്ഗത്തെക്കുറിച്ച് ചിന്തിക്കുകയും അതിൽ പ്രവർത്തിക്കുകയും ചെയ്യുക. എന്ന ഈ ഇരുപതുസാധനങ്ങൾ ജ്ഞാനഹേതുക്കളായതുകൊണ്ട് ആ സാധനങ്ങളെ ജ്ഞാനമെന്നുതന്നെ മഹർഷിമാർ കല്പിച്ചിരിക്കുന്നു. സാധനമില്ലാതെ സാദ്ധ്യമില്ലാത്തതുകൊണ്ട് സാധനത്തെത്തന്നെ സാദ്ധ്യമെന്നു നിശ്ചയിച്ചിരിക്കുന്നു. അമാനിത്വം അദംഭിത്വം എന്നതുമുതൽ തത്ത്വജ്ഞാനാർദ്ധദർശനം എന്നതുവരെ പറഞ്ഞ ഇരുപതു സാധനങ്ങളിൽനിന്ന് വിപരീതമായ മാനിത്വം, ദംഭിത്വം, ഹിംസ, അക്ഷാന്തി, അനാർജ്ജവം എന്ന ഇരുപതു സാധനങ്ങൾ രജസ്തമോഗുണങ്ങളിൽനിന്നുണ്ടാകുന്നവ ആകയാൽ അജ്ഞാനവൃത്തിക്ക് കാരണമാകുന്നു എന്ന കാരണത്താൽ ജ്ഞാനസ്വരൂപമെന്നും നിശ്ചയിച്ചതാണ്. അതുകൊണ്ട് മോക്ഷേച്ഛയുള്ളവൻ മാനിത്വദംഭിത്വാദിദോഷങ്ങളെ പരിഹരിച്ച് അമാനിത്വം അദംഭിത്വം മുതലായ സാത്വികഭാവങ്ങളെ സമ്പാദിക്കുവാൻ പരിശ്രമിക്കേണ്ടതാണ് എന്ന് ഭഗവാൻ ഉൽബോധിപ്പിക്കുന്നു.

13. ജ്ഞേയം യത്തത് പ്രവക്ഷ്യാമി

യജ്ഞാത്വാ/മൃതമശ്നുതേ

അനാദിമത് പരം ബ്രഹ്മ

ന സത്തന്നാസദുച്യതേ.

ജ്ഞേയം ഏതൊന്നാണോ, അതു ഞാൻ പറഞ്ഞുതരാം. അത് അറിഞ്ഞാൽ അമൃതത്ത്വം (മോക്ഷം) പ്രാപിക്കും. അത് ആദ്യന്തരഹിതവും പരമവുമായ ബ്രഹ്മമാകുന്നു. അതിനെ സത്തെന്നോ, അസത്തെന്നോ പറയാവുന്നതല്ല (അതായത് വാക്കിനും, മനസ്സിനും, ഇന്ദ്രിയങ്ങൾക്കും, ബ്രഹ്മം ഗോചരമല്ല. എന്നാൽ പരമാർത്ഥത്തിൽ ഉള്ളതാണ്)

മുമുക്ഷു ഗുരുമുഖത്തിൽനിന്ന് മഹാവാക്യം കേൾക്കുകയും വിചാരിക്കുകയും ചെയ്യുന്നതുകൊണ്ട് സിദ്ധിക്കുന്ന ജ്ഞാനത്താൽ അറിയപ്പെടേണ്ടതായ വസ്തു എന്തെന്നു വ്യക്തമാക്കുന്നു. ഏതൊന്നിനെ അറിഞ്ഞവൻ പരബ്രഹ്മമായിത്തന്നെ ഭവിക്കുന്നുവോ, അറിയേണ്ടതായ അതിനെ (ആ ജ്ഞേയത്തെ) സ്പഷ്ടമായി ഇങ്ങനെ പറയാം; ശ്രദ്ധിച്ചു കേട്ടുകൊള്ളുക. ആ വസ്തുവിന്ന് ആദിയില്ല. അതിനാൽ മഹത്തത്വാദികളെന്നപോലെ സത്തല്ല; കാര്യവസ്തുവല്ല. എന്തെന്നാൽ കാരണമായ അവ്യക്തമാണോ എന്നും ശങ്കിക്കേണ്ടതില്ല. അത് വസ്തു ആകയാൽ അസത്താകുന്നു. ജ്ഞേയമായ വസ്തു അവ്യക്തത്തിൽനിന്നും അന്യമാകയാൽ പരബ്രഹ്മമാകുന്ന മഹദാദി സർവ്വത്തിന്റേയും കാരണമായ അവ്യക്തത്തിന്റേയും സാക്ഷിയായ ജ്ഞാനസ്വരൂപമാണെന്നു പറയപ്പെടുന്നു. ശ്രുതിവാക്യവും മഹാത്മാക്കളുടെ സ്വാനുഭവവും അതിന്നു പ്രമാണമാകുന്നു.

14. സർവ്വതഃ പാണിപാദം തത്

സർവ്വതോ/ക്ഷിശിരോമുഖം

സർവ്വതഃ ശ്രുതിമല്ലോകേ

സർവ്വമാവൃത്യ തിഷ്ഠതി.

അതിന്ന് എല്ലാ ഭാഗത്തും കൈകളും, കാലുകളും ഉണ്ട്. എല്ലായിടത്തും കണ്ണുകളും, ശിരസ്സുകളും, മുഖങ്ങളും ഉണ്ട്. എല്ലായിടത്തും കർണ്ണങ്ങളും ഉണ്ട്; ഇത് ലോകത്തിൽ സർവ്വത്തേയും ആവരണം ചെയ്ത് (വ്യാപിച്ചു) സ്ഥിതിചെയ്യുന്നു.

എല്ലാ അഭാവത്തിന്റെയും അവധിഭൂതമെന്നും, സത്തും അസത്തും അല്ലാത്തതെന്നും ഉള്ള ബ്രഹ്മലക്ഷണം മുമ്പേ പറഞ്ഞു. അതിസൂക്ഷ്മമായ ആ വസ്തുവിനെ സാക്ഷാത്തായറിയുവാൻ പ്രയാസമാണെന്നു തോന്നുന്നവർക്ക് അനുമാനപ്രമാണത്താൽ അറിവാൻ തക്കവണ്ണം ബ്രഹ്മലക്ഷണം പറയുന്നു ഏതൊന്നിനെ കാര്യത്തിൽനിന്നും കാരണത്തിൽനിന്നും അതിക്രമിച്ചിരിക്കുന്നതെന്ന് മുമ്പേ പറഞ്ഞുവോ ആ ബ്രഹ്മം ദൃശ്യമായ സകല വസ്തുക്കളേയും, ആകാശം 'ഘടപടാദി' കളെയെന്നപോലെ വ്യാപിച്ചിരിക്കുന്നു. അചേതനവസ്തുക്കൾക്കുള്ള വ്യാപാരം ചേതനസംബന്ധംകൊണ്ടാണെന്ന് പ്രത്യക്ഷമാണല്ലോ. അസ്ത്രശസ്ത്രാദി ആയുധങ്ങൾ പ്രവൃത്തിസമർത്ഥങ്ങളല്ലാതിരിക്കെ ചൈതന്യബന്ധമുള്ള മനുഷ്യർ അവകൊണ്ട് മുറിക്കുക മുതലായ വ്യാപാരങ്ങൾ നടത്തുന്നതുപോലെ സകല പ്രാണികളെയും ഉപാധിയായി സ്വീകരിച്ചിരിക്കുന്ന ചേതനാത്മകമായ ബ്രഹ്മം സർവ്വേന്ദ്രിയങ്ങളേയും പ്രവർത്തിപ്പിക്കുന്നു. ജഡങ്ങളായ കൈകൾ, കാലുകൾ, നേത്രങ്ങൾ, ശിരസ്സുകൾ, മുഖങ്ങൾ എന്നിവ അതാത് വ്യാപാരങ്ങളെ നടത്തുന്നത് ബ്രഹ്മമായിത്തന്നെയിരിക്കുന്ന ക്ഷേത്രജ്ഞന്റെ സംയോഗംകാരണമാകുന്നു. (ക്ഷേത്രജ്ഞനും ബ്രഹ്മവും ഒന്നുതന്നെയാണെന്ന് ഇതിന്നുമുമ്പേ സ്ഥാപിച്ചുകഴിഞ്ഞിട്ടുണ്ടല്ലോ. അതിനെ പിന്നേയും ഇവിടെ വിസ്തരിക്കുന്നില്ല.) അതുകൊണ്ട് ശരീരേന്ദ്രിയമനോബുദ്ധ്യാദികൾ സ്വവ്യാപാരങ്ങളെ നടത്തുന്നതിൽനിന്ന് ക്ഷേത്രജ്ഞസ്വരൂപമായ ബ്രഹ്മത്തെ അനുമാനംകൊണ്ട് അറിയുവാൻ സാധിക്കുമെന്നു കാണിച്ചു. ഇന്ദ്രിയങ്ങൾകൊണ്ടല്ല, പരിശുദ്ധബുദ്ധികൊണ്ടാണ് ആത്മാവിനെ അറിയേണ്ടത് എന്നു ചുരുക്കം. ബ്രഹ്മത്തെക്കുറിച്ചുള്ള തടസ്ഥലക്ഷണം എന്നാണ് ഇതിന്നു പേര്.

15. സർവ്വേന്ദ്രിയഗുണാഭാസം

സർവേന്ദ്രിയവിവർജിതം

അസക്തം സർവ്വഭൃച്ചൈവ

നിർഗുണം ഗുണഭോക്തൃ ച.

എല്ലാ ഇന്ദ്രിയങ്ങളുടേയും, ഇന്ദ്രിയഗുണങ്ങളുടേയും, പ്രതിഭാസകം (അവയെ പ്രതിഭാസിപ്പിക്കുന്നത്) മാത്രമായിരിക്കുന്നതും (വാസ്തവത്തിൽ) യാതൊരു ഇന്ദ്രിയവും ഇല്ലാത്തതും, സംഗരഹിതമെങ്കിലും സർവ്വത്തിനേയും ഭരിക്കുന്നതും, നിർഗുണമെങ്കിലും ഗുണങ്ങളെ അനുഭവിക്കുന്നതും (അത്രേ ആ ബ്രഹ്മം)

എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്ന ബ്രഹ്മവും, വ്യഷ്ടിശരീരത്തിലിരിക്കുന്ന ക്ഷേത്രജ്ഞനും ഒന്നുതന്നെയാണ് എന്ന് മുമ്പെ പറഞ്ഞതിന്നുള്ള ഉപപത്തിയെ വിവരിക്കുന്നു. സർവ്വത്തിന്നും അധിഷ്ഠാനമായും സർവ്വത്തേയും പ്രകാശിപ്പിക്കുന്നതായും, എല്ലാറ്റിനേയും അറിയുന്നതായുമിരിക്കുന്നത് ബ്രഹ്മത്തിന്റെ സ്വഭാവമാകുന്നു. വ്യഷ്ടി ശരീരത്തെ സംബന്ധിച്ച ആ സംഗതിമുഴുവനും ക്ഷേത്രജ്ഞനുമുള്ളതുകൊണ്ട് ധർമ്മസാമ്യംനിമിത്തം ക്ഷേത്രജ്ഞനും ബ്രഹ്മവും ഒന്നുതന്നെയാണെന്ന് കാണിക്കുന്നു.

കണ്ണ് മുതലായ ജ്ഞാനേന്ദ്രിയങ്ങൾ, വാക്ക് മുതലായ കർമ്മേന്ദ്രിയങ്ങൾ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നിവയേയും അവയുടെ രൂപാദിജ്ഞാനം, വചനാദിക്രിയകൾ എന്നിവയേയും പ്രകാശിപ്പിക്കുന്നത് ക്ഷേത്രജ്ഞനാകുന്നു. ഇന്ദ്രിയവ്യാപാരങ്ങൾ ശുദ്ധങ്ങളോ അശുദ്ധങ്ങളോ എന്നറിയുന്നതും ക്ഷേത്രജ്ഞൻതന്നെയാണ്. എന്നാൽ ക്ഷേത്രജ്ഞന് ഒരു ഇന്ദ്രിയത്തോടും സംബന്ധമില്ല. ജഡങ്ങളായ കരണങ്ങൾ പ്രവർത്തിക്കുന്നതുകൊണ്ട് അവയെ പ്രവർത്തിപ്പിക്കുന്ന ക്ഷേത്രജ്ഞൻ ഉണ്ടെന്നറിയപ്പെടുന്നുവെന്നുമാത്രം. അല്ലാതെ ഇന്ദ്രിയങ്ങളോടും, പുണ്യപാപരൂപങ്ങളായ അവയുടെ കർമ്മങ്ങളോടും ബന്ധമില്ല. എന്തുകൊണ്ടെന്നാൽ രൂപരഹിതൻ ക്ഷേത്രജ്ഞനാകുന്നു.

അതുകൊണ്ട് ഒന്നിനോടും ബന്ധമില്ല. എന്നാലോ എല്ലാറ്റിനേയും ഭരിക്കുന്നത് ക്ഷേത്രജ്ഞൻതന്നെയാണ്. എന്തുകൊണ്ടെന്നാൽ നാശരഹിതനും ജ്ഞാനാനന്ദസ്വരൂപനുമായ ക്ഷേത്രജ്ഞനാണ് ശരീരേന്ദ്രിയാദികൾക്കും അവയുടെ വ്യാപാരങ്ങൾക്കും ആശ്രയം. കാൻവാസ്സിനെ ആശ്രയിച്ചാണല്ലോ ചിത്രം നില്ക്കുന്നത്. അതുപോലെ ക്ഷേത്രജ്ഞനെ ആശ്രയിച്ചുതന്നെ ദേഹേന്ദ്രിയാദികൾ നിലനില്ക്കുന്നു. അതുകൊണ്ട് സർവ്വത്തേയും ഭരിക്കുന്നത് ക്ഷേത്രജ്ഞൻ ആകുന്നു. എന്നാൽ ക്ഷേത്രജ്ഞൻ ഗുണകാര്യങ്ങളായ ദേഹാദികളിൽ ഉൾപ്പെട്ടിരിക്കുന്നുണ്ടോ? അങ്ങനെ സംശയിക്കരുത്, ക്ഷേത്രജ്ഞൻ ഗുണാതീതനാകുന്നു. അപ്പോൾ സത്വാദിഗുണകാര്യങ്ങളായ ആത്മദുഃഖാദികളെ ആര് അനുഭവിക്കുന്നു? ക്ഷേത്രജ്ഞൻതന്നെയാണ് അനുഭവിക്കുന്നത് എന്നു വന്നാൽ പൂർവ്വാപരവിരുദ്ധമാവുകയില്ലയോ എന്നു ചോദിക്കാം അങ്ങനെ സംശയിക്കരുത്. സുഖദുഃഖാദികളെ അറിയുന്ന ബുദ്ധിഗതമായ ജ്ഞാനം ബുദ്ധിയുടേതല്ല. ബുദ്ധി ജഡമാകുന്നു. ക്ഷേത്രജ്ഞൻ ജ്ഞാനസ്വരൂപനാകുന്നു. ആ ജ്ഞാനം ബുദ്ധിയിൽ പ്രതിബിംബിക്കുന്നതുകൊണ്ട് സുഖദുഃഖാദിജ്ഞാനം ഉണ്ടാകുന്നു. ബുദ്ധിഗതമായ പ്രതിബിംബത്തിൽ ക്ഷേത്രജ്ഞനെ ആരോപിക്കുകയാൽ അധ്യാസംനിമിത്തം സാംസാരിക സുഖദുഃഖാദ്യനുഭവം ക്ഷേത്രജ്ഞന് സത്യസ്ഥിതിയിൽ ഇല്ലെങ്കിലും ഉണ്ടെന്ന് വന്നിരിക്കുന്നു. ഇങ്ങനെ ശരീരേന്ദ്രിയാദികൾക്ക് അധിഷ്ഠാനവും അവലംബവുമായിരിക്കുന്ന ക്ഷേത്രജ്ഞനും, സർവ്വക്ഷേത്രങ്ങൾക്കും ലോകങ്ങൾക്കും അധിഷ്ഠാനവും ആശ്രയവുമായിരിക്കുന്ന ബ്രഹ്മവും ഗൃഹാകാശവും മഹാകാശവുമെന്നപോലെ ഒന്നാകുന്നു. അതിൽനിന്ന് അന്യമായി ഒന്നുമില്ലതന്നെ!

16. ബഹിരന്തശ്ച ഭൂതാനാ-

മചരം ചരമേവ ച

സൂക്ഷ്മത്വാത്തദവിജ്ഞേയം

ദൂരസ്ഥം ചാന്തികേ ച തത്.

അത് ഭൂതങ്ങളുടെ ബഹിർഭാഗത്തിലും അന്തർഭാഗത്തിലും സ്ഥിതിചെയ്യുന്നു. അചരവും (സ്ഥാവരവും) ചരവും (ജംഗമവും) അത്രേ അത്. ദൂരത്തിലും, സമീപത്തിലും അതു വിളങ്ങുന്നു. സൂക്ഷ്മത്വംനിമിത്തം ഇന്ദ്രിയങ്ങൾക്കും, മനസ്സിനും ഗോചരമല്ലാത്തതിനാൽ അത് അവിജ്ഞേയം ആകുന്നു. ഇന്നതെന്നു ഖണ്ഡിച്ചു പറയാൻ അശക്യമാണ്.

മോക്ഷത്തിൽ ഇച്ഛയുള്ളവൻ അറിയേണ്ടതായ ബ്രഹ്മം അവ്യക്തംമുതൽ സ്ഥൂലങ്ങൾവരെ ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നു. ഇരിമ്പുകട്ടിയിൽ വ്യാപിച്ചിരിക്കുന്ന അഗ്നിയെപ്പോലെ ആണെന്ന് അറിഞ്ഞുകൊള്ളുക. എന്നാൽ വ്യാപ്യങ്ങളായ അവ്യക്താദിസ്ഥൂലാന്തഭൂതങ്ങളും വ്യാപകമായ ബ്രഹ്മവും വ്യത്യസ്തങ്ങളാകയാൽ അദ്വയം എന്ന നില തെറ്റിയെന്നു ധരിക്കേണ്ടതില്ല. വ്യാപരിക്കുന്ന ജംഗമങ്ങളും, വ്യാപാരമില്ലാത്ത സ്ഥാവരങ്ങളും ആ ബ്രഹ്മത്തിൽനിന്ന് വേറിട്ടവയല്ല. മായാകാര്യമായ പ്രപഞ്ചം മായാവാനായ പരമേശ്വരനില്ലെങ്കിൽ എങ്ങനെയുണ്ടാകും? കാരണത്തിൽനിന്ന് ഭിന്നമല്ല കാര്യം എന്ന ന്യായപ്രകാരം സ്ഥിതി, ഉല്പത്തി, പ്രലയം എന്നിവയ്ക്ക് കാരണമായ സർവ്വേശ്വരനില്ലാതെ പ്രപഞ്ചമില്ല. എന്നാൽ എല്ലാവരിലും ഇരിക്കുന്ന ആ വസ്തുവിനെ എന്തുകൊണ്ടാണ് അറിയാത്തത്? അങ്ങനെ ശങ്കിക്കേണ്ട. അതിസൂക്ഷ്മത്വംനിമിത്തം ബുദ്ധികൊണ്ട് അറിയുവാൻ കഴിയുകയില്ല. ആ കാരണംകൊണ്ട് അതില്ലെന്ന് വിചാരിക്കുമോ? ശാസ്ത്രസേവ, സൽഗുരുസേവ, സർവ്വേശ്വരോപാസന എന്നിവകൊണ്ട് അവരുടെ ഹൃദയഗുഹയിൽ സാക്ഷാത്തായനുഭവപ്പെടുന്ന സ്വരൂപമാകയാൽ അവരുടെ അരികത്തായിരിക്കുന്നു. അപ്രകാരമല്ലാത്ത അവിവേകികൾക്ക് അറിയുവാൻ കഴിയാത്തതായതുകൊണ്ട് അവരിൽനിന്ന് ദൂരത്തായി ഇരിക്കുന്നതുമാകുന്നു.

17. അവിഭക്തം ച ഭൂതേഷു

വിഭക്തമിവ ച സ്ഥിതം

ഭൂതഭർത്തൃ ച തജ്ജ്ഞേയം

ഗ്രസിഷ്ണു പ്രഭവിഷ്ണു ച.

വിഭജിക്കപ്പെടാത്തതാണെങ്കിലും എല്ലാ ഭൂതങ്ങളിലും വിഭജിക്കപ്പെട്ടതുപോലെ അത് സ്ഥിതിചെയ്യുന്നു. അത് ഭൂതങ്ങളെ ധരിക്കുകയും, ഗ്രസിക്കുകയും, സൃഷ്ടിക്കുകയും (സൃഷ്ടിസ്ഥിതി സംഹാരങ്ങൾ നടത്തുകയും) ചെയ്യുന്നു.

പേര്, രൂപം, ഗുണം, ക്രിയ എന്നിവകൊണ്ട് പരസ്പരം വ്യത്യസ്തങ്ങളായിരിക്കുന്ന, ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള പ്രാണിവർഗ്ഗങ്ങളിൽ എല്ലാം 'ഞാൻ' - 'ഞാൻ' എന്നുള്ള രൂപത്തിൽ പ്രകാശിക്കുന്ന ഏകവസ്തു ബ്രഹ്മമാകുന്നതിനാൽ അതിന് യാതൊന്നിൽ നിന്നും ഭേദമില്ല. എന്നാൽ പ്രാണിശരീരങ്ങൾ വ്യത്യസ്തങ്ങളായതുകൊണ്ട് ആ ഓരോന്നിലും ഭിന്നമെന്നപോലെ ഇരിക്കുന്നു. ആത്മാവ് അസംഗനും ചിൽസ്വരൂപനുമാണെങ്കിലും പരസ്പരം ഭിന്നനും അനേകനുമാണെന്നു സാംഖ്യന്മാർ വിചാരിക്കുന്നു. അതു ശരിയല്ല. ശ്രുതിക്ക് വിരുദ്ധമാണ് ആ അഭിപ്രായം. 'ഘടപടാ' ദിപദാർത്ഥങ്ങളിൽ വ്യാപിച്ചിരിക്കുന്ന ആകാശം ആ വക പദാർത്ഥങ്ങൾ നിമിത്തം പരിച്ഛിന്നവും അനേകവുമാണെന്ന് പറയുന്നതുപോലെ അബദ്ധമാണ് അനേകമനേകം ആത്മാവുണ്ടെന്നു പറയുന്നത്. സ്വീകാര്യമല്ല ആ അഭിപ്രായം. ഓരോ പദാർത്ഥത്തേയും പ്രകാശിപ്പിക്കുന്ന സൂര്യപ്രകാശം ഏകമായിരിക്കുന്നതുപോലെ സർവ്വപ്രകാശകമായ ബ്രഹ്മവും ഏകമാകുന്നുവെന്നു കണ്ടുകൊള്ളണം. പരിച്ഛിന്നമാണെങ്കിൽ പുറത്തുള്ള പദാർത്ഥങ്ങൾ പ്രകാശിപ്പാനവകാശമില്ല. ആത്മാവ് അന്തർഭാഗത്തിൽ മാത്രമല്ലേ ഉള്ളു? പുറത്തില്ലല്ലോ? അതുകൊണ്ട് ബാഹ്യപദാർത്ഥസ്ഫൂർത്തിക്കവകാശമില്ലല്ലോ എന്നു ശങ്കിക്കരുത്. എങ്ങുമുള്ള എല്ലാ വസ്തുക്കളും വിളങ്ങുന്നതുകൊണ്ട് ആത്മാവ് ഉള്ളിലും പുറത്തും ആകാശമെന്നപോലെ നിറഞ്ഞിരിക്കുന്നതാണെന്ന് സൂക്ഷ്മബുദ്ധികൊണ്ടറിയണം. അതിനാൽ ആത്മാവിൽനിന്നു ഭിന്നമായ ബ്രഹ്മം അപരിച്ഛിന്നമാണ്. ലോകമായി കാണപ്പെടുന്നത് ബ്രഹ്മഭിന്നമായ വസ്തുവല്ല. ലോകം ബ്രഹ്മവിവർത്തമാണെന്ന് കാണിക്കുവാൻ 'പ്രഭവിഷ്ണു' വെന്ന വിശേഷണം ബ്രഹ്മത്തിന്ന് കൊടുത്തിരിക്കുന്നു.

വിവർത്തവാദത്തിന്നുദാഹരണം പറയാം. കയറിന്റെ സ്വരൂപം അറിയാത്തതുകൊണ്ട് അതിനെത്തന്നെ പാമ്പാണെന്ന് കാണുന്നതുപോലെ സച്ചിദാനന്ദാത്മകമായ ബ്രഹ്മത്തെ ആ നിലയിൽ കാണുവാൻ കഴിയാത്ത അജ്ഞാനാവസ്ഥയിൽ 'അനൃതജഡദുഃഖാത്മക' മായ ലോകമായി കാണുന്നു. അങ്ങനെ ബഹുരൂപത്തിൽ ഭവിക്കുന്ന സ്വഭാവം ബ്രഹ്മത്തിന്നുണ്ട്. 'സത്യം ചാനൃതം ച സത്യമഭൂൽ' സത്യമായ ഏകവസ്തു കാര്യകാരണരൂപേണ അനേകമായി കാണപ്പെടുന്നുവെങ്കിലും അത് സത്യമായ ഏകംതന്നെയാണ് എന്ന ശ്രുതി ഇവിടെ പ്രമാണമാകുന്നു. ബ്രഹ്മസത്തയെ ആശ്രയിച്ച് ആകാശാദിഭൂതങ്ങൾ വിളങ്ങുന്നതുകൊണ്ട് ഭൂതങ്ങളെ ഭരിക്കുന്നതും ബ്രഹ്മംതന്നെയാണ്. മൂഢന്മാർ ഏതേതിനെ തന്നിൽ ആരോപിക്കുന്നുവോ, അതിനെയെല്ലാം ഭരിക്കുന്നുവെന്നു താല്പര്യം. ആ ബ്രഹ്മം ഗ്രസിഷ്ണുവുമാകുന്നു. യഥാർത്ഥസ്വരൂപബോധമുണ്ടാകുമ്പോൾ കാണപ്പെട്ടത് മുഴുവനും ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നതിനാൽ സകലത്തേയും വിഴുങ്ങുന്ന സർവ്വസംഹർത്താവും ബ്രഹ്മംതന്നെയാകുന്നു. സർവ്വവികാരങ്ങളിൽനിന്നും വേറിട്ടിരിക്കുന്ന ജ്ഞാനസ്വരൂപമായി, കേവലാദ്വിതീയസത്താസ്വരൂപമായി പ്രകാശിക്കുന്ന സ്വഭാവമുള്ളതാകുന്നു ബ്രഹ്മം. 'ഗ്രസിഷ്ണു' വെന്ന വിശേഷണത്താൽ അതു വ്യക്തമാക്കിയിരിക്കുന്നു എന്നു ധരിക്കേണ്ടതാണ്.

18. ജ്യോതിഷാമപി തജ്ജ്യോതി-

സ്തമസഃ പരമുച്യതേ

ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം

ഹൃദി സർവസ്യ വിഷ്ഠിതം.

ജ്യോതിസ്സുകളുടേയും ജ്യോതിസ്സായ അത് തമസഃ പര (തമസ്സിന് അതീത) മാണെന്ന് പറയപ്പെടുന്നു. എല്ലാറ്റിന്റേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന അത് ജ്ഞാനവും ജ്ഞേയവും ജ്ഞാനഗമ്യ (ജ്ഞാനത്തിനു ഗോചര) വുമാകുന്നു.

ഗ്രസിഷ്ണു, പ്രഭവിഷ്ണു എന്നീ ലക്ഷണങ്ങൾ അവ്യക്തമായ പ്രകൃതിക്കുമുള്ളതുകൊണ്ട് പ്രകൃതിയെത്തന്നെയാണോ ബ്രഹ്മമെന്നുപദേശിച്ചതെന്ന ശങ്കയെ പരിഹരിക്കുവാൻ ബ്രഹ്മസ്വരൂപം, അതിനെ അറിയുവാൻ നിശ്ചിതമായ സാധനം, അറിയുവാനുള്ള സ്ഥാനം ഇവയെ വിവരിക്കുന്നു. മുമുക്ഷു അറിയേണ്ടതായ ബ്രഹ്മം ജഗത്തിന്റെ മൂലമായ അവ്യക്തപ്രകൃതിയാകുന്ന അജ്ഞാനത്തിൽനിന്ന് വ്യത്യസ്തമാകുന്നു. 'അറിയുന്നില്ല ഞാൻ' എന്ന പ്രത്യഗാത്മാവ് അറിയായ്മയേയും അറിയുന്നതുകൊണ്ട് പ്രത്യഗഭിന്നമായ ബ്രഹ്മം അവ്യക്തമാകുന്ന അജ്ഞാനമല്ല. അതിൽനിന്നു ഭിന്നമാണെന്ന് ഉറപ്പിക്കുവാൻ അജ്ഞാനമാകുന്ന ഇരുട്ടിനേയും പ്രകാശിപ്പിക്കുന്ന ജ്യോതിസ്സാകുന്നു ജ്ഞേയമായ ബ്രഹ്മം. എന്നാൽ പദാർത്ഥങ്ങളെ പ്രകാശിപ്പിച്ചും സ്വയമേവ പ്രകാശിച്ചുംകൊണ്ടിരിക്കുന്ന സൂര്യൻ, അഗ്നി എന്നിവയാണോ അത് എന്നു ശങ്കിക്കേണ്ട. ആ തേജോഗോളങ്ങളേയും പ്രകാശിപ്പിക്കുന്ന ജ്ഞാനംതന്നെയാണ് അതിന്റെ സ്വരൂപമായ പ്രകാശം. ബുദ്ധിയിൽ പ്രതിബിംബിക്കുമ്പോഴുണ്ടാകുന്ന വൃത്തിജ്ഞാനംകൊണ്ട് അറിയപ്പെടുവാൻ യോഗ്യമാകുന്നു. എവിടെയാണതിനെ അറിയേണ്ടത്? പറയാം. ബ്രഹ്മാവു മുതൽ അണുജീവിവരെ എല്ലാ പ്രാണികളുടെയും ഹൃദയത്തിൽ 'ഞാൻ' എന്ന ഭാവസ്വരൂപമായി അത് ഇരിക്കുന്നു. അവ്യാകൃതഹൃദയാകാശത്തിൽ സത്വഗുണപ്രധാനയായ ബുദ്ധിവൃത്തികൊണ്ട് അതിനെ സ്വസ്വരൂപത്വേന കാണുന്നതായ അനുഭവം ഏതൊന്നാണോ, അതു തന്നെയാണ് ബ്രഹ്മസ്വരൂപം എന്ന് അറിയുക.

19. ഇതി ക്ഷേത്രം തഥാ ജ്ഞാനം

ജ്ഞേയം ചോക്തം സമാസതഃ

മദ്ഭക്ത ഏതദ് വിജ്ഞായ

മദ്ഭാവായോപപദ്യതേ.

ഇങ്ങനെ ക്ഷേത്രവും ജ്ഞാനവും ജ്ഞേയവും ഞാൻ സംക്ഷിപ്തമായി പറഞ്ഞുകഴിഞ്ഞു. ഇതു ഗ്രഹിച്ച് എന്റെ ഭക്തൻ എന്റെ ഭാവം പ്രാപിക്കുവാൻ അർഹനായിത്തീരുന്നു.

ഇനി ഈ പ്രകൃതത്തെ അവസാനിപ്പിക്കുകയാണ്. ഇപ്രകാരം മഹാഭൂതം, അഹങ്കാരം മുതലായ പ്രകൃതികാര്യങ്ങളുടെ സംഘാതമായ ക്ഷേത്രത്തിന്റെ (ശരീരത്തിന്റെ) സ്വരൂപത്തെ ആത്മാവല്ലെന്നറിഞ്ഞ് ഉപേക്ഷിക്കേണ്ടതാണെന്ന് ബോധിപ്പിക്കുവാൻവേണ്ടി നിരൂപണംചെയ്തതാണ്. അതുപോലെത്തന്നെ ആത്മജ്ഞാനത്തിന് അന്തരംഗസാധനമായ അമാനിത്വം, അദംഭിത്വം എന്ന ലക്ഷണസഹിതമായ ജ്ഞാനത്തേയും ആ ജ്ഞാനത്താൽ സാക്ഷാൽക്കരിക്കേണ്ടതായ പ്രത്യഗഭിന്നബ്രഹ്മസ്വരൂപത്തേയും വിവരിച്ച് എന്നിൽ ഭക്തിയുള്ളവൻ ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും വേർതിരിച്ചറിഞ്ഞ്, ക്ഷേത്രാഭിമാനത്തെ പരിത്യജിച്ച്, പ്രത്യഗാത്മാവിൽത്തന്നെ ആത്മബുദ്ധിയോടുകൂടെ ജീവിച്ചിരുന്നാൽ ഈ ശരീരനാശാനന്തരം കൈവല്യംപ്രാപിക്കുവാൻ അർഹനായിത്തീരും. നിർവ്വിശേഷബ്രഹ്മംതന്നെ ഞാൻ എന്ന സമ്യഗ്ജ്ഞാനം ഉണ്ടായാൽ മുക്തിക്കർഹനായിത്തീരുന്നു എന്നു ചുരുക്കം.

20. പ്രകൃതിം പുരുഷം ചൈവ

വിദ്ധ്യനാദീ ഉഭാവപി

വികാരാംശ്ച ഗുണാംശ്ചൈവ

വിദ്ധി പ്രകൃതിസംഭവാൻ.

പ്രകൃതിയും പുരുഷനും രണ്ടും അനാദിയാണെന്ന് അറിയുക. വികാരങ്ങളും ഗുണങ്ങളും പ്രകൃതിയിൽനിന്ന് ഉണ്ടായവയാണെന്നും മനസ്സിലാക്കുക.

വേദാന്തശാസ്ത്രങ്ങളുടേയും ഗീതയുടേയും അർത്ഥം ഇതുവരെ പറഞ്ഞതിൽ അവസാനിച്ചിരിക്കുന്നു. എന്നാലും ഏഴാമദ്ധ്യായത്തിൽ 'പരാപരപ്രകൃതിയാണ് സംസാരകാരണം' എന്ന് പറഞ്ഞുവെച്ചതിനെ വ്യക്തമാക്കുവാൻ പ്രകൃതിയും പുരുഷനും അനാദികളാണെന്നും, മഹദാദി തത്ത്വങ്ങളും തത്ത്വാദിഗുണങ്ങളും പ്രകൃതികാര്യങ്ങളാണെന്നും, ഉണ്ടെന്നു തോന്നുന്ന ജന്മമരണാദി സംസാരകാരണം പ്രകൃതിയാണെന്നും ആത്മാവിന്നു വികാരമോ കർത്തൃത്വഭോക്തൃത്വാദികളോ, ജന്മാദിസംസാരബന്ധമോ ഇല്ലെന്നും വ്യക്തമാക്കുവാൻ ഭഗവാൻ പറയുന്നു. സർവ്വവികാരങ്ങൾക്കും കാരണമായ ഈശ്വരശക്തിയെന്ന ഏതൊരു മായയെ ഏഴാം അദ്ധ്യായത്തിൽ പരാ, അപരാ എന്ന് രണ്ടുവിധത്തിൽ വേർതിരിച്ചു കാണിച്ചുവോ ആ പ്രകൃതിയും അവിദ്യയിൽ പ്രതിഫലിച്ച് ക്ഷേത്രജ്ഞൻ എന്നു പേരുള്ള പുരുഷനും, രണ്ടുപേരും അനാദികളാണെന്നറിഞ്ഞുകൊള്ളുക. രാജ്യസംബന്ധംനിമിത്തം മനുഷ്യൻ രാജാവെന്നുവന്നതുപോലെ പ്രകൃതിസംബന്ധംനിമിത്തം ക്ഷേത്രജ്ഞനും പ്രകൃതിയിൽ ഉൾപ്പെട്ടതിനാൽ പുരുഷൻ 'ജീവൻ' എന്നു വന്നു. പ്രകാശത്വം, പ്രകൃതിഭിന്നത്വം, ചേതനത്വം മുതലായ ഗുണമുള്ളതുകൊണ്ട് മൂലപ്രകൃതിയേക്കാൾ ശ്രേഷ്ഠനായതുകൊണ്ട് പരാപ്രകൃതിയെന്ന സ്ഥാനം ജീവന്നു കാരണമായ ആ പ്രകൃതിക്ക് ഉണ്ടായി എന്നു കണ്ടുകൊള്ളണം. പ്രകൃതിക്കും അനാദിത്വം ഉണ്ടെന്നുവന്നാൽ അദ്വൈതഹാനി വരുന്നില്ലയോ എന്ന് ശങ്കിക്കേണ്ട. പ്രകൃതിയും പ്രകൃതി സംബന്ധംനിമിത്തമുണ്ടായ ഈശ്വരനും ബ്രഹ്മഭിന്നന്മാരാകയാൽ അദ്വൈതത്തിന് ഹാനി വരുന്നില്ല. ജഗൽസൃഷ്ട്യാദി കർത്തൃത്വമുള്ള ഈശ്വരത്വത്തിന്നു കാരണമായ പ്രകൃതി നിത്യയല്ലെന്നുവന്നാൽ ഈശ്വരനും നിത്യനല്ലെന്നുവരും. അങ്ങനെ വരുന്നപക്ഷം അജ്ഞാനാവസ്ഥയിൽ കാണപ്പെടുന്ന പ്രപഞ്ചത്തിന് ആസ്പദമില്ല. സമ്യഗ്ദർശനത്തിൽ പ്രകൃതിയും പുരുഷനും ബ്രഹ്മത്തിൽ ലയിക്കുന്നതുകൊണ്ട് അദ്വൈതം സുപ്രതിഷ്ഠിതംതന്നെയാകുന്നു. എന്നാൽ രണ്ടും നിത്യമാണെങ്കിൽ വേർതിരിച്ചറിയുവാൻ സാധിക്കുന്നതെങ്ങനെയെന്ന ചോദ്യത്തിന് സമാധാനം, വികാരങ്ങളും ഗുണങ്ങളും പ്രകൃതിയിൽനിന്നുണ്ടാകുന്നവയാണെന്നറിഞ്ഞുകൊള്ളുക എന്നാകുന്നു. ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ്, ബുദ്ധി, അഹങ്കാരം, ശബ്ദാദി പഞ്ചവിഷയങ്ങൾ എന്നീ വികാരങ്ങളും; സുഖം, ദുഃഖം, ഇച്ഛ, ദ്വേഷം, ലോഭം, മോഹം, ശമം, ദമം എന്നീ സ്ത്വാദി ഗുണകാര്യങ്ങളും പ്രകൃതിജന്യങ്ങളാകുന്നു. വികാരങ്ങളും ഗുണങ്ങളും പ്രകൃതികാര്യങ്ങളെന്നു വന്നതുകൊണ്ട് പുരുഷനായ ആത്മാവ് നിർവ്വികാരിയും നിർഗ്ഗുണനുമാണെന്നു കാണിച്ചിരിക്കുന്നു.

21. കാര്യകാരണകർത്തൃത്വേ

ഹേതുഃ പ്രകൃതിരുച്യതേ

പുരുഷഃ സുഖദുഃഖാനാം

ഭോക്തൃത്വേ ഹേതുരുച്യതേ.

കാര്യകാരണഭാവത്തിന്നും കർത്തൃത്വഭാവത്തിന്നും ഹേതു പ്രകൃതിയും, സുഖദുഃഖങ്ങളുടെ അനുഭൂതിക്ക് ഹേതു പുരുഷനുമാണെന്നു പറയപ്പെടുന്നു.

പ്രകൃതിയാണ് വികാരങ്ങൾക്കും ഗുണങ്ങൾക്കും കാരണം. അവയുടെ ഫലം അനുഭവപ്പെടുന്നതിന്നു കാരണമാണ് പുരഷൻ. അതുകൊണ്ട് പ്രകൃതിക്കും പുരുഷന്നും തമ്മിലുള്ള ചേർച്ചകൊണ്ടാണ് സംസാരമുണ്ടായിരിക്കുന്നതെന്ന അഭിപ്രായത്തെ വ്യക്തമാക്കുന്നു. ശരീരം ഇന്ദ്രിയങ്ങൾ ശബ്ദാദിവിഷയങ്ങൾ എന്നിവയുണ്ടായിരിക്കുന്നത് പ്രകൃതിയിൽനിന്നാകുന്നു. ശരീരേന്ദ്രിയാദിപരിണാമാദികൾ കൊണ്ടുണ്ടാകുന്ന സുഖദുഃഖ

ങ്ങളുടെ അനുഭവം പുരുഷനിൽനിന്നുണ്ടാകുന്നു എന്ന് തത്ത്വവിഭാഗത്തെ നന്നായറിഞ്ഞിരിക്കുന്ന മഹാന്മാർ പറയുന്നു. അതുകൊണ്ട് പ്രകൃതിപുരുഷസംയോഗത്തിൽനിന്നു സംസാരമുണ്ടാകുന്നുവെന്ന് ധരിച്ചുകൊള്ളുക.

22. പുരുഷഃ പ്രകൃതിസ്ഥോ ഹി

ഭൂങ്ക്തേ പ്രകൃതിജാൻ ഗുണാൻ

കാരണം ഗുണസംഗോ/സ്യ

സദസദ്യോനി ജന്മസു.

എന്തെന്നാൽ പുരുഷൻ പ്രകൃതിയിൽ സ്ഥിതിചെയ്തുകൊണ്ട് പ്രകൃതിജങ്ങളായ ഗുണങ്ങളെ (സുഖദുഃഖാദികളെ) അനുഭവിക്കുന്നു. സത്തായ ഗർഭത്തിലും അസത്തായ (നീചമായ) ഗർഭത്തിലും അവൻ ജനിക്കുവാൻ കാരണം അവന്റെ (പുരുഷന്റെ) ഗുണസംഗമത്രേ.

അനാദികളാണ് പ്രകൃതിയും പുരുഷനും എന്നു മുമ്പേ പറഞ്ഞിട്ടുണ്ട്. അവർക്കുള്ള സംബന്ധം നിത്യമാകയാൽ അവരുടെ ചേർച്ചകൊണ്ടുണ്ടായ സംസാരവും നിത്യംതന്നെയാണ്. അതെങ്ങനെ എപ്പോൾ ഇല്ലാതാകുമെന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. അവയവരഹിതനായ പുരുഷന്ന് പ്രകൃതിയോടു വാസ്തവമായ സംബന്ധമില്ല. അവിവേകംനിമിത്തം സംബന്ധമുണ്ടെന്നു തോന്നിയത് വിവേകോദയത്തിൽ ഇല്ലാതെയാകും. അപ്പോൾ പുരുഷൻ പ്രകൃതിബന്ധത്തിൽനിന്നു മുക്തനാകും. ഇതു കാണിക്കുവാൻ പുരുഷൻ പ്രകൃതി ധർമ്മങ്ങളെ സ്വധർമ്മങ്ങളാണെന്ന് തെറ്റായി ധരിച്ച രീതിയെ വിവരിക്കുകയാണ്. പുരുഷൻ യഥാർത്ഥത്തിൽ ഒന്നിനോടും ചേർച്ചയില്ലാത്തവനും നിർവ്വികാരനും ജ്ഞാനസ്വരൂപനുമാകുന്നു. എങ്കിലും പ്രകൃതിയെ സ്വസ്വരൂപമെന്ന് തെറ്റായി ധരിച്ചു. അതുകൊണ്ട് പ്രകൃതിയുടെ ധർമ്മങ്ങളും, കർമ്മങ്ങളും, തന്റെ ധർമ്മങ്ങളും, കർമ്മങ്ങളും ആകുന്നുവെന്ന് അഭിമാനിച്ചു. അപ്പോൾ പ്രകൃതി പരിണാമങ്ങളായ ദേഹം, ഇന്ദ്രിയം മുതലായവകളുടെ അവസ്ഥാഭേദങ്ങളെ ബാല്യയൗവനവാർദ്ധക്യാദിദേഹധർമ്മങ്ങൾ അന്ധത്വബധിരത്വാദി ഇന്ദ്രിയ ധർമ്മങ്ങൾ എന്നിവയെ സ്വാവസ്ഥകളായി ധരിച്ചതുകൊണ്ട് 'ഞാൻ ബാലൻ', 'ഞാൻ യുവാവ്', 'ഞാൻ വൃദ്ധൻ', 'ഞാൻ ബ്രാഹ്മണൻ', 'ഞാൻ ക്ഷത്രിയൻ', 'ഞാൻ കണ്ണില്ലാത്തവൻ', 'ഞാൻ ചെവി കേൾക്കാത്തവൻ', 'ഞാൻ ബുദ്ധിമാൻ', 'ഞാൻ വിദ്വാൻ' ഇപ്രകാരം അഭിമാനിക്കുന്നു. ഇങ്ങനെ പ്രകൃതിഗുണങ്ങളെ തന്നിൽ ആരോപിച്ച് സുഖദുഃഖാദികളെ അനുഭവിക്കുന്നു വാസ്തവത്തിൽ വിദ്വാന്മാർ സാക്ഷാത്തായറിയുന്ന നിർവ്വികാരനും നിസ്സംഗനുമായ ആത്മാവിന്ന് ബ്രാഹ്മണൻ, ഋഷി, ദേവൻ മുതലായ ഉൽകൃഷ്ടയോനികളിലും, പശു, പക്ഷി മുതലായ നികൃഷ്ടയോനികളിലും ജനിക്കുവാനുള്ള ഗുണങ്ങളിൽ ഇഹത്തിലും പരത്തിലുള്ള പ്രകൃതി ഗുണ പരിണാമങ്ങളായ ഭോഗ്യവസ്തുക്കളിൽ സംഗം (ആഗ്രഹം) ഉണ്ടായതാകുന്നു. കാമതന്നെയാണ് പുരുഷന്നു ബന്ധകാരണം എന്നു സാരം. തന്റെ (പുരുഷന്റെ) ശരിയായ സ്വരൂപത്തെ അറിയാതിരുന്നതാണ് സംസാരകാരണം എന്നു സിദ്ധിച്ചു. അതിന്റെ (അജ്ഞാനത്തിന്റെ) നാശത്തിൽ സ്വരൂപബോധം ഉണ്ടാകും. അപ്പോൾ സംസാരബന്ധത്തിൽനിന്നു മോചനവും സിദ്ധിക്കും എന്നു കാണിക്കുവാൻ 'ന സത്തന്നാസദുച്യതേ' മുതലായ വാക്യങ്ങൾകൊണ്ട് ആത്മാവിന്റെ യഥാർത്ഥമായ സ്വരൂപത്തേയും ഇതിന്നുമുമ്പേ പലയിടങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ട്.

23. ഉപദ്രഷ്ടാ/നുമന്താ ച

ഭർത്താ ഭോക്താ മഹേശ്വരഃ

പരമാത്മേതി ചാപ്യുക്തോ

ദേഹേ/സ്മിൻ പുരുഷഃ പരഃ

ഉപദേശിക്കുന്നവൻ (സാക്ഷി), അനുമതികൊടുക്കുന്നവൻ, ഭരിക്കുന്നവൻ, അനുഭവിക്കുന്നവൻ, മഹേശ്വരൻ, പരമാത്മാവ് എന്നിങ്ങനെ ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്ന പരമപുരുഷൻ അറിയപ്പെടുന്നു.

മുമുക്ഷുക്കൾക്ക് ആത്മസ്വരൂപത്തെ അതിസ്പഷ്ടമായി ബോധിപ്പിക്കുവാൻ പ്രകൃതിയിൽനിന്നും, തൽകാര്യങ്ങളായ ശരീരേന്ദ്രിയമനോബുദ്ധ്യാദികളിൽനിന്നും, അവയുടെ വൃത്തികളിൽനിന്നും വേർതിരിച്ച് ഭഗവാൻ ഉപദേശിക്കുന്നു. കാര്യകാരണസമൂഹമായ ഈ ശരീരത്തിൽ 'ഞാൻ– 'ഞാൻ' എന്ന് എല്ലാവരും പറയുന്നതിന്ന് ആശ്രയമായ വസ്തു ഏതെന്നോ, അതിനെയാണ് ആത്മാവെന്നു ധരിക്കേണ്ടത്. ആ ആത്മാവ് ദേഹേന്ദ്രിയാദികളിൽ ഉൾപ്പെട്ടിരിക്കുന്ന ഒന്നല്ല; ഭിന്നനാകുന്നു. എന്തുകൊണ്ടെന്നാൽ, ആത്മാവ് ദേഹേന്ദ്രിയാദികളുടെ വ്യാപാരങ്ങളെ കാണുന്നവനാണ്. ഒരുവൻ ചെയ്യുന്ന വ്യാപാരങ്ങളെ സമീപത്തുനിന്നു കാണുന്നവൻ വ്യാപാരം നടത്തുന്നവനിൽനിന്ന് അന്യനാണെന്നു വ്യക്തമാണല്ലോ. അതുകൊണ്ട് ബുദ്ധ്യാദികളുടെ വൃത്തികളെ കാണുന്ന ആത്മാവ് ബുദ്ധ്യാദികളിൽ നിന്നു ഭിന്നനാണ് എന്നു കാണിക്കുവാനാണ് ഉപദ്രഷ്ടാവെന്ന വിശേഷണം പ്രയോഗിച്ചിരിക്കുന്നത്. യാഗം നടത്തുന്നതിനെ നോക്കിക്കൊണ്ടിരിക്കുന്നവൻ യാഗകർത്താവിൽനിന്നും, കളി കാണുന്നവൻ കളിക്കുന്നവനിൽനിന്നും ഭിന്നനാണല്ലോ. അതുപോലെ ബുദ്ധ്യാദി പ്രകൃതികാര്യങ്ങളിൽനിന്ന് ആത്മാവ് ഭിന്നനാണെന്ന് കണ്ടുകൊള്ളേണ്ടതാണ്. ആത്മാവ് അനുമന്താവുമാകുന്നു ബുദ്ധ്യാദികൾ വിഷയങ്ങളിൽ പ്രവർത്തിക്കുന്നതിനെയും, അതിന്റെ ഫലത്തെയും, അനന്തരം അറിയുന്നവനും ആത്മാവുതന്നെയാകുന്നു. ബുദ്ധ്യാദിപ്രകൃതികാര്യങ്ങളേയും പ്രകൃതിയെത്തന്നെയും ഭരിക്കുന്നവൻ (തന്റെ സത്തയേയും സ്ഫൂർത്തിയേയും അവയ്ക്കു നല്കി നിലനിർത്തുന്നവൻ) ആത്മാവാകുന്നു. പ്രകൃതിക്കും പ്രകൃതികാര്യങ്ങളായ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾക്കും സ്വതേ സത്താസ്ഫുരണങ്ങളില്ല. ആത്മസൽസ്വഭാവത്തേയും സ്ഫുരണത്തേയും അവലംബിച്ചു നിലനില്ക്കുന്നു. ഭരിക്കുന്നവൻ ഭരണീയനിൽനിന്ന് അന്യനാണെന്നു സ്പഷ്ടമാണല്ലോ ഭരിക്കുന്ന രാജാവ് ഭരണീയന്മാരായ പ്രജകളിൽനിന്ന് അന്യനായിരിക്കുന്നതുപോലെ ഭരണീയങ്ങളായ ദേഹാദികളിൽനിന്ന് അവയെ ഭരിക്കുന്ന ആത്മാവ് ഭിന്നനാകുന്നു. അവയെ ഭുജിക്കുന്നവനും ആത്മാവുതന്നെയാണ്. ഭുജിക്കുകയെന്നാൽ ഉള്ളിലാക്കുകയെന്നാണല്ലോ അർത്ഥം. അജ്ഞാനാവസ്ഥയിൽ കാണപ്പെടുന്ന ദേഹേന്ദ്രിയാദികളായ എല്ലാ ഭാവങ്ങളും ജ്ഞാനാവസ്ഥയിൽ ആത്മാവിൽ ലയിക്കുന്നതുകൊണ്ട് ഭോക്താവും ആത്മാവുതന്നെയാണ്. അന്നത്തിനെ ഭുജിക്കുന്നവൻ അന്നത്തിൽനിന്നു ഭിന്നനാണല്ലോ. അതുപോലെ വ്യഷ്ടിസമഷ്ടിരൂപമായ പ്രപഞ്ചത്തെ ഭുജിക്കുന്നവൻ അതിൽനിന്നു ഭിന്നനാണ്. വ്യഷ്ടിശരീരത്തിൽ ഉപദൃഷ്ടുത്യാദിലക്ഷണയുക്തനായ ആത്മാവ് പരിച്ഛിന്നനാകയാൽ അപരിച്ഛിന്നമായ ബ്രഹ്മഭാവം എങ്ങനെ സിദ്ധിക്കും? അങ്ങനെ ശങ്കിക്കേണ്ടതില്ല. പരിച്ഛിന്നത്വം ദേഹാദ്യുപാധികല്പിതം മാത്രമാണ്. സത്യമല്ല. 'ഘടം, മഠം' എന്ന ഉപാധികൾകാരണം ആകാശത്തെ പരിച്ഛിന്നമെന്ന് അറിവില്ലാത്തവർ വിചാരിക്കുന്നു. വിചാരശീലന്മാരാകട്ടെ, ആകാശം അപരിച്ഛിന്നമാണെന്നും, സർവ്വത്ര പരിപൂർണ്ണമാണെന്നും കാണുന്നു. അതുപോലെ ക്ഷേത്രജ്ഞൻ (ജീവൻ) പുരുഷൻ എന്നിങ്ങനെ ഉപാധിസംബന്ധം നിമിത്തം പറയപ്പെടുന്ന ആത്മാവും പരമാത്മാവും സർവ്വത്തേയും അതാതു നിലയ്ക്കു നിർത്തി മര്യാദ തെറ്റാതെ ലോകത്തെ സംരക്ഷിക്കുന്ന മഹേശ്വരനും ഒന്നുതന്നെയാണ്. ജീവൻ യഥാർത്ഥത്തിൽ പരമാത്മാവുതന്നെയാകയാൽ ബ്രഹ്മഭിന്നനാണെന്ന് മുമുക്ഷുക്കൾ നിരൂപണംചെയ്തു കണ്ടുകൊള്ളേണ്ടതാണ്.

24. യ ഏവം വേത്തി പുരുഷം

പ്രകൃതിം ച ഗുണൈഃ സഹ

സർവഥാ വർത്തമാനോ/പി

ന സ ഭൂയോ/ഭിജായതേ.

ആര് ഇപ്രകാരം പുരുഷനേയും, പ്രകൃതിയേയും, പ്രകൃതി ഗുണങ്ങളേയും അറിയുന്നുവോ, അവൻ ഏതുവിധം വർത്തിക്കുന്നവനായാലും വീണ്ടും ജനിക്കുകയില്ല. അവൻ മുക്തനായിത്തീരും.

പ്രകൃതിയുടേയും പുരുഷന്റേയും ലക്ഷണം കാണിച്ചു വേർതിരിച്ച് ഉപദേശിച്ചതിന്നുശേഷം ഇപ്രകാരം അറിയുന്നതു കൊണ്ടുള്ള ഫലം എന്താണെന്നു പറയുന്നു. ബഹുജന്മങ്ങളിൽ ഈശ്വരനെ ആരാധിച്ചതിന്റെ ഫലമായി അന്തഃകാരണശുദ്ധിയുള്ള ഏതൊരുവൻ 'ശമദമാദിസാധനസമ്പന്നനും' സൽഗുരുസന്നിധിയിൽനിന്ന് മഹാവാക്യശ്രവണമനനാദിജന്യമായിരിക്കുന്ന ജ്ഞാനത്താൽ 'കാര്യകാരണം കർത്തൃകർമ്മഫലരൂപത്തിൽ' പുരുഷനെ വ്യാമോഹിപ്പിക്കുന്ന അവിദ്യാരൂപിണിയായ പ്രകൃതിയേയും, പ്രകൃതിഗുണകാര്യങ്ങളായ മഹദഹങ്കാരാദിതത്വങ്ങളേയും, അവയ്ക്കധിഷ്ഠാനമാണെങ്കിലും ആ മായാകാര്യങ്ങളോടു ചേർച്ചയില്ലാതെയിരിക്കുന്ന പുരുഷനേയും, പാലും വെള്ളവും കലർന്നിരിക്കുന്നതിൽനിന്ന് രണ്ടും വേർതിരിച്ചറിയുന്നതുപോലെ അറിയുന്നുവോ, ആ യോഗി പ്രകൃതിയിൽനിന്നു വേറിട്ടിരിക്കുന്ന പുരുഷനായ ഞാൻ ജന്മജരാമരണാദികളില്ലാത്ത സച്ചിദാനന്ദസ്വരൂപൻതന്നെ എന്നുള്ള ദൃഢമായ അറിവും, അനുഭവവും ഉള്ളവനാകയാൽ അവൻ ഏതുവിധത്തിൽ പ്രാരബ്ധാനുസരണം ജീവിതം നയിക്കുന്നവനായിരുന്നാലും അന്യന്മാർ ആ വിധത്തിൽ അവനെ കാണുന്നുവെന്നല്ലാതെ, അവന്റെ സ്വന്തം സ്വരൂപവും, ആത്മാവുമായ എന്നിൽത്തന്നെ അവൻ വസിക്കുന്നു. ഈ ശരീരപാതാനന്തരം അവൻ കൈവല്യത്തെ പ്രാപിക്കുന്നതാണ്. ജീവിതദശയിൽ അവിദ്യാബന്ധമില്ലാതായതിനാൽ ഉയർന്നതും താഴ്ന്നതുമായ ഏതൊരവസ്ഥയിലും സമനില തെറ്റാതെ അവൻ ജീവൻമുക്തിസുഖത്തേയും അവസാനത്തിൽ സായൂജ്യത്തേയും പ്രാപിക്കുമെന്നു ധരിക്കേണ്ടതാകുന്നു.

25. ധ്യാനേനാത്മനി പശ്യന്തി

കേചിദാത്മാനമാത്മനാ

അന്യേ സാംഖ്യേന യോഗേന

കർമ്മയോഗേന ചാപരേ.

ധ്യാനം (യോഗം) കൊണ്ട് ആത്മാവിൽ ആത്മാവിനാൽ ആത്മാവിനെ ചിലർ ദർശിക്കുന്നു. വേറെ ചിലർ സാംഖ്യയോഗം കൊണ്ടും, മറ്റുചിലർ കർമ്മയോഗംകൊണ്ടും ആത്മാവിനെ ദർശിക്കുന്നു.

ജ്ഞേയമായ ബ്രഹ്മത്തേയും അതിൽനിന്ന് ഭിന്നയായ പ്രകൃതിയേയും വേർതിരിച്ചുകാണിച്ച് ആ അറിവിന്റെ ഫലത്തേയും കുറിച്ചു പറഞ്ഞതിന്നുശേഷം മോക്ഷേച്ഛയുള്ള ഓരോരുത്തന്റേയും അധികാരം അനുസരിച്ചു ബ്രഹ്മസാക്ഷാൽക്കാരത്തിന്നുള്ള ഉപായങ്ങളെന്തെന്നു കാണിക്കുന്നു. ഉത്തമാധികാരികളായ യതികൾ ഏകാന്തസ്ഥാനത്തിൽ സുഖാസനത്തിൽ ശരീരത്തെ ശരിക്കു വളവും ചെരിവും കൂടാതെ നിലയ്ക്കു നിർത്തി തീവ്രമായ മോക്ഷേച്ഛയോടുകൂടെ മനസ്സിനെ സർവ്വവിഷയങ്ങളിൽനിന്നും പിൻതിരിച്ച് പ്രത്യഗാത്മാവിൽ ഉറപ്പിച്ച് അന്യമായ യാതൊന്നിനേയും ചിന്തിക്കാതെ അവിച്ഛിന്നമായ തൈലധാരപോലെ ബ്രഹ്മത്തെ ധ്യാനിച്ച് സ്വബുദ്ധിവൃത്തികൊണ്ടുതന്നെ സ്വാത്മാവിനെ ബ്രഹ്മമായി കാണുന്നുവോ, രജസ്തമോഭാവങ്ങൾ തീരെ നശിച്ച് സത്വാകാരമായി പരിണമിച്ച വൃത്തിയിൽ പ്രതിഫലിച്ച നിത്യനിരതിശയാനന്ദസ്വരൂപമായ ആത്മാവുതന്നെയാണ് ഞാൻ. അതുതന്നെ സർവ്വത്ര പരിപൂർണ്ണമാകയാൽ ഞാൻ ബ്രഹ്മംതന്നെയാണ്. ബ്രഹ്മംതന്നെ ഞാൻ; വേറിട്ടൊന്നുമല്ല എന്നു കാണുന്നു വേറെ ചിലർ (ധ്യാനത്തിൽ സാമർത്ഥ്യമില്ലാത്ത മധ്യമാധികാരികൾ). ദേഹേന്ദ്രിയാദികളെ പ്രകൃതികാര്യങ്ങളായിട്ടും, അധിഷ്ഠാനമായി പുരുഷനേയും, ആ പുരുഷൻ പ്രകൃതിഗുണബന്ധം ഇല്ലാത്തവനാണെന്നും ആലോചിച്ചറിയുന്നതായ സാംഖ്യം എന്ന യോഗത്തെ ആശ്രയിച്ച് ആത്മാവിൽ ത്തന്നെ (വിചാരരൂപമായ ബുദ്ധിയിൽത്തന്നെ) ആത്മാവിനെ ദർശിക്കുന്നു. അതിന്നും സമർത്ഥന്മാരല്ലാത്ത മന്ദാധികാരികൾ പരമേശ്വര പ്രീതിക്കായി എല്ലാ കർമ്മങ്ങളേയും ചെയ്യുന്നതായ നിഷ്കാമകർമ്മാനുഷ്ഠാനം എന്ന കർമ്മയോഗത്തെക്കൊണ്ടും സ്വാന്തർഭാഗത്തിലും സർവ്വലോകത്തിലും വ്യാപിച്ചിരിക്കുന്ന ഈശ്വരനെ പരിചരിച്ചുകൊണ്ട് ആത്മാവിനെ ദർശിക്കുന്നു.

26. അന്യേ ത്വേവമജാനന്തഃ

ശ്രുത്വാഽന്യേഭ്യ ഉപാസതേ

തേഽപി ചാതിതരന്ത്യേവ

മൃത്യും ശ്രുതിപരായണാഃ

എന്നാൽ ഇപ്രകാരം ഒന്നും അറിവില്ലാത്ത വേറെ ചിലർ അന്യരിൽനിന്നും (തത്ത്വം) ശ്രവിച്ചു (കേട്ടു മനസ്സിലാക്കി) ഉപാസിക്കുന്നു. അവർക്കും ശ്രവണത്തിൽ ശ്രദ്ധായുക്തരായിട്ട് മൃത്യുവിനെ (ജനനമരണരൂപമായ സംസാരത്തെ) കടക്കാം.

ഈ വിവരിച്ച മൂന്നു പ്രകാരത്തിൽ ഒന്നിലെങ്കിലും പ്രവർത്തിക്കുവാൻ സാധിക്കാത്തവരും മോക്ഷംപ്രാപിക്കാനാഗ്രഹിക്കുന്നവരുമായ അതിമന്ദാധികാരികളിൽ ദയാലുവായ ഭഗവാൻ അവർക്ക് ഉചിതമായ മാർഗ്ഗത്തെ ഉപദേശിക്കുന്നു. മറ്റു ചിലർ മുകളിൽ പറഞ്ഞ ഒന്നിലും പ്രവർത്തിക്കുവാൻ കഴിയാത്ത മുമുക്ഷുക്കൾ അറിവുള്ള ആചാര്യന്മാരെ സേവിക്കണം. 'നീ ഇന്നവിധം ചെയ്യുക, ഇന്നവിധം ജപിക്കുക' എന്ന് അവർ ചെയ്യുന്ന ഉപദേശത്തെ അതിവിശ്വാസത്തോടുകൂടെ അനുഷ്ഠിച്ച് ആ മാർഗ്ഗത്തിലൂടെ മൃത്യുവിനെ (മരണദുഃഖപ്രധാനമായ സംസാരത്തെ) അതിക്രമിക്കുന്നു. അവർക്കുണ്ടായിരിക്കേണ്ട മുഖ്യഗുണം ഗുരൂപദേശത്തിൽ ഉറച്ച വിശ്വാസമാകുന്നുവെന്ന് 'ശ്രുതിപരായണാഃ' എന്ന വിശേഷണത്താൽ കാണിച്ചിരിക്കുന്നു.

27. യാവത് സംജായതേ കിഞ്ചിത്

സത്വം സ്ഥാവരജംഗമം

ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്

തദ്വിദ്ധി ഭരതർഷഭ.

ഹേ ഭരതശ്രേഷ്ഠാ! സ്ഥാവരമോ ജംഗമമോ ആയി ഏത് സത്വം (വസ്തു) സംജാതമാകുന്നതും, ക്ഷേത്രത്തിന്റേയും ക്ഷേത്രജ്ഞന്റേയും സംയോഗംകൊണ്ടാണെന്നു മനസ്സിലാക്കുക.

ഏഴാം അദ്ധ്യായത്തിൽ പരാ അപരാ എന്ന് രണ്ടുവിധത്തിൽ പറഞ്ഞ പ്രകൃതിയെത്തന്നെയാണ് ക്ഷേത്രം ക്ഷേത്രജ്ഞൻ എന്ന പേരിൽ ഇവിടെ പറഞ്ഞിരിക്കുന്നത്. 'ഏതദ്യോനീനി ഭൂതാനി' എന്ന് അവിടെ പറഞ്ഞതിനെ ഇപ്പോൾ ഇവിടെ വ്യക്തമാക്കുന്നു. എന്നാൽ മുമുക്ഷുക്കൾക്ക് അതുമായുള്ള സംബന്ധം നിമിത്തമുള്ള സംസാരബന്ധത്തിൽ നിന്നു മുക്തന്മാരാകുവാൻ കഴിയുമെന്നാണ് ഇനിയുപദേശിക്കുന്നത്. ലോകത്തിൽ ചലിക്കുന്നതും ചലിക്കാത്തതുമായ ഏതൊന്ന് ഉണ്ടാകുന്നുവെങ്കിലും, അത് എത്രതന്നെ ചെറിയതോ വലിയതോ ആയിരുന്നാലും, ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നും പറയപ്പെടുന്ന രണ്ടുവിധമായ പ്രകൃതിയുടെ സംബന്ധം നിമിത്തമാണ് എന്ന് എടോ അർജ്ജുനാ, നീ ധരിച്ചുകൊള്ളുക! ക്ഷേത്രം ഭൂതോൽപത്തിക്കു കാരണമായ അപരാപ്രകൃതിയാണ്. ക്ഷേത്രജ്ഞൻ (പുരുഷൻ) പരാപ്രകൃതി എന്നീ രണ്ടും യോജിക്കുന്നതുകൊണ്ടാണ് ഏതൊന്നിന്റെയും ഉൽപത്തി. ഉൽപത്തിനിമിത്തം കാമകർമ്മാദിസംസാരകാരണം പരമ്പരയാ പ്രവാഹരൂപേണ അവിച്ഛിന്നമായിരിക്കുന്നു. അതുകൊണ്ട് ക്ഷേത്രജ്ഞന്ന് (ജീവന്ന്) ജന്മാദി ദുഃഖം അനുഭവിക്കേണ്ടതായി വരുന്നു. അതുകൊണ്ട് മോക്ഷേച്ഛയുള്ളവൻ ഈ രണ്ടു വിധമായ പ്രകൃതിയോടുള്ള ചേർച്ചയെ ഉപേക്ഷിക്കുകതന്നെ വേണം. അഗാധമായ ഈ ഉപദേശത്തിന്റെ

സാരം കുറെക്കൂടെ വ്യക്തമാക്കാം. പ്രകൃതി ജഡയും സത്വാദി ഗുണാത്മികയുമാകുന്നു. പുരുഷൻ യഥാർത്ഥത്തിൽ നിരവയവനും സർവ്വത്ര പരിപൂർണ്ണനുമാണ്. ഇവർക്ക് തമ്മിൽ ശരിയായ (സത്യമായ) സംബന്ധം ഉണ്ടാകുവാൻ ന്യായമില്ല ഉണ്ടായിട്ടുമില്ല. പ്രകൃതിധർമ്മങ്ങളെ പുരുഷൻ സ്വധർമ്മങ്ങളെന്ന് അനാദ്യവിദ്യാസംബന്ധം നിമിത്തം തെറ്റായി സങ്കല്പിച്ചു. ഇതിന്ന് അദ്ധ്യാസം എന്നു പേർ. അപ്പോൾ കല്പിതമായ ഈ സംബന്ധത്തെ സച്ഛാസ്ത്രസംബന്ധത്താലും സൽഗുരുസംബന്ധത്താലും സർവ്വേശ്വരോപാസനയാലും സിദ്ധിക്കുന്ന സ്വസ്വരൂപാനുസന്ധാനമാകുന്ന ആയുധംകൊണ്ട് വേരോടുകൂടെ മുറിച്ചുകളിഞ്ഞിട്ട് പ്രകൃതികാര്യങ്ങളായ ദേഹേന്ദ്രിയാദികളെ അനുസ്മരിക്കാതെ സ്വസ്വരൂപത്തെത്തന്നെ നിരന്തരധ്യാനത്താൽ ആത്മത്വേന സാക്ഷാത്കരിക്കണം. അപ്പോൾ മുക്തനാകാം എന്നു ചുരുക്കം.

28. സമം സർവേഷു ഭൂതേഷു
തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം
യഃ പശ്യതി സ പശ്യതി.

സർവ്വഭൂതങ്ങളിലും ഒരേവിധത്തിൽ സ്ഥിതിചെയ്യുന്നവനും, നശ്വരങ്ങളിലും അനശ്വരനായി വർത്തിക്കുന്നവനുമാണ് പരമേശ്വരൻ (പരമനായ ഈശ്വരൻ) എന്ന് ആര് കാണുന്നുവോ, അവനത്രേ യഥാർത്ഥത്തിൽ കാണുന്നവൻ (യഥാർത്ഥമായ ജ്ഞാനമുള്ളവൻ).

ഇപ്പോൾ ക്ഷേത്രത്തേയും ക്ഷേത്രജ്ഞനേയും വേർതിരിച്ചു കാണിച്ചുകഴിഞ്ഞുവെങ്കിലും ആ വിവേകത്തിന്നിളക്കമില്ലാതിരിക്കുവാൻ വീണ്ടും മറ്റു പ്രകാരത്തിൽ ഒന്നുകൂടി വിശദമായി ഉപദേശിക്കുന്നു. ബ്രഹ്മാവുമുതൽ സ്ഥാവരംവരെയുള്ള സകല ചരാചരങ്ങളും ജനനലക്ഷണവികാരമുള്ളവയാകയാൽ ഭൂതങ്ങൾ എന്ന വിഭാഗത്തിൽ ഉൾപ്പെട്ടിരിക്കുന്നു. ഭൂതങ്ങൾക്കാണ് ജനനമുള്ളത്. ആത്മാവ് നിത്യനായതുകൊണ്ട് ജനിച്ചവനോ ജനിക്കുന്നവനോ അല്ല എന്നു സൂചിപ്പിച്ചുകഴിഞ്ഞല്ലോ. ആ ഭൂതങ്ങൾ (ജനിച്ചവയെല്ലാം) ജാതിക്രിയാനാമരൂപഗുണവിശേഷങ്ങൾനിമിത്തം ഒന്നിനോടു മറ്റൊന്നിന്ന് സാദൃശ്യമില്ലാതെ ഭിന്നഭിന്നങ്ങളായിരിക്കുന്നു. ഇങ്ങനെയുള്ള സർവ്വശരീരങ്ങളിലും ഒരേ നിലയിൽ വ്യാപിച്ചിരിക്കുന്ന ചൈതന്യരൂപനായ ക്ഷേത്രജ്ഞന്ന് 'നാമരൂപജാതിക്രിയാഗുണസംബന്ധ' മില്ലാത്തതിനാൽ നിർവ്വിശേഷനായിരിക്കുന്നു. ശൈശവം, യൗവനം, വാർദ്ധക്യം എന്ന അവസ്ഥാഭേദങ്ങൾമൂലം നിമിഷംതോറും നശിച്ചുകൊണ്ടുതന്നേയിരിക്കുന്ന ആ ഭൂതങ്ങളിൽ യാതൊരു മാറ്റവും കൂടാതെ 'ഞാൻ' - 'ഞാൻ' എന്ന ഭാവത്തന്ന് ഏറ്റക്കുറവില്ലാതെ (യാതൊരു പരിണാമവും ബാധിക്കാതെ) പ്രകൃതിയുടേയോ തൽകാര്യദേഹാദികളുടേയോ സർവ്വഭാവവികാരങ്ങളിലും ഉൾപ്പെടാതെ, ഭിന്നനും, ഉൽകൃഷ്ടനും, അവയുടെ നിയന്താവും, സാക്ഷിയുമായിരിക്കുന്ന പരമേശ്വരനുതന്നെയാണ്. ഞാൻ എന്ന് ഏതൊരുവൻ കാണുന്നുവോ അവൻതന്നെയാണ് ആത്മസ്വരൂപത്തെ അറിഞ്ഞവൻ. അവൻ ജീവന്മുക്തനാകുന്നു. ജന്മജരാമരണാദിവികാരങ്ങൾ ആണ് ക്ഷേത്രത്തിന്റെ ലക്ഷണം. ക്ഷേത്രജ്ഞനായ ഞാൻ ജന്മാദിവികാരസാക്ഷിയായ പരമേശ്വരൻതന്നെ എന്ന സാക്ഷാൽക്കാരം സിദ്ധിക്കാതെ 'ബ്രഹ്മാഹമസ്മി' എന്ന് ഉച്ചാരണംചെയ്തതുകൊണ്ട് ജീവന്മുക്തനാവുകയില്ല. സാക്ഷാത്കാരസിദ്ധിക്കായി നിരന്തരധ്യാനനിഷ്ഠ അത്യാവശ്യമെന്നു ധരിക്കേണ്ടതാണ്.

29. സമം പശ്യൻ ഹി സർവ്വത്ര
സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം
തയോ യാതി പരാം ഗതിം.

എന്തെന്നാൽ എവിടേയും ഒരുപോലെ ഈശ്വരൻ സ്ഥിതിചെയ്യുന്നു എന്നു ദർശിക്കുന്നവൻ ആത്മാവിനാൽ ആത്മാവിനെ ഹനിക്കുന്നില്ല. അതിനാൽ അവൻ പരമഗതിയെ പ്രാപിക്കുന്നു; മോക്ഷത്തെ പ്രാപിക്കുന്നു.

ഈ പറഞ്ഞ വിധത്തിൽ നിരന്തരമായ ധ്യാനനിഷ്ഠകൊണ്ട് ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാ ശരീരത്തിലും ഉൽക്കർഷഭാവഭേദമില്ലാതെ ഏകരസസ്വരൂപനായി വസിക്കുന്ന സർവ്വത്ര പരിപൂർണ്ണനും സർവ്വനിയന്താവുമായ ആത്മാവുതന്നെയാണ് ഞാൻ എന്ന് ഏതൊരുവൻ കാണുന്നുവോ അവൻ അവനെത്തന്നെ അധഃപതിപ്പിക്കുന്നില്ല. ജനനാദി സർവ്വവികാരങ്ങളുമില്ലാതിരിക്കുന്ന സ്വാത്മാവിനെ (നിരതിശയജ്ഞാനാനന്ദസ്വരൂപനെ) ജനിച്ചവൻ, മരിക്കുന്നവൻ, പുണ്യവാൻ, പാപി എന്നെല്ലാം വിചാരിച്ചു വീണ്ടും വീണ്ടും സംസാരചക്രത്തിൽ ചുറ്റിത്തിരിയുവാൻ ഇടവരുത്തുകയെന്നത് ഏതൊന്നോ അതുതന്നെയാകുന്നു തന്നെ താൻതന്നെ ഹനിക്കുക (അധഃപതിപ്പിക്കുക) എന്നതിന്ന് അർത്ഥം. തന്റെ യഥാർത്ഥമായ സ്വരൂപത്തെ ശ്രവണമനനാദികൾകൊണ്ടറിഞ്ഞവനാകട്ടെ പ്രാരബ്ധാവസാനത്തിൽ പരമഗതിയെ (വിദേഹകൈവല്യത്തെ) പ്രാപിക്കുന്നതാണ്.

30. പ്രകൃത്യൈവ ച കർമ്മാണി
ക്രിയമാണാനി സർവശഃ
യഃ പശ്യതി തഥാത്മാന-
മകർത്താരം സ പശ്യതി.

പ്രകൃതിതന്നെയാണു സർവ്വപ്രകാരത്തിലും കർമ്മങ്ങൾ ചെയ്യുന്നതെന്നും ആത്മാവ് ഒന്നും ചെയ്യാത്തവൻ ആണെന്നും ദർശിക്കുന്നവനത്രേ യഥാർത്ഥത്തിൽ ദർശിക്കുന്നവൻ. യഥാർത്ഥതത്വദർശി അവനാകുന്നു.

ശൂരത്വഭീരുത്വാദിഭിന്നഗുണങ്ങളോടുകൂടെ ഓരോ വ്യക്തിയിലും വിഭിന്നപുണ്യപാപകർമ്മങ്ങളെ ചെയ്തും ഫലം അനുഭവിച്ചും കൊണ്ടിരിക്കുന്ന ജീവന്മാർ വിഭിന്നങ്ങളായിരിക്കേ സർവ്വഭൂതങ്ങളിലും സമസ്വരൂപനാണ് ജീവനെന്നുള്ള ദർശനം യതിക്ക് എങ്ങനെയുണ്ടാകും? ഈ ചോദ്യത്തിന്നുള്ള സമാധാനം അങ്ങനെ ശങ്കിക്കേണ്ടതില്ല. ബുദ്ധിവൃത്തിയിൽ പ്രതിഫലിച്ച ആഭാസചൈതന്യത്തിന്നാണ് കർമ്മകർത്തൃത്വഭോക്തൃത്വാദികൾ ഉള്ളത്. പരമാത്മാവിന്നല്ല എന്നു കാണിക്കുന്നു.

'ദേഹേന്ദ്രിയപ്രാണമനോബുദ്ധ്യാദി' കളായി പരിണമിച്ചതും 'കാര്യകാരണകർത്തൃത്വഹേതുവായിരിക്കുന്നതു' മായ ഏതൊരു മായയോ, ആ മായതന്നെയാകുന്നു ശ്രോത്രാദികളായ ജ്ഞാനേന്ദ്രിയങ്ങളേയും, വാഗാദികളായ കർമ്മേന്ദ്രിയങ്ങളേയും കൊണ്ട് വിധി നിഷേധവേദവാക്യങ്ങളാൽ അനുവദിക്കപ്പെട്ടതോ നിഷേധിക്കപ്പെട്ടതോ ആയ സകലവിധ കർമ്മങ്ങളെ ചെയ്യുന്നതും ഫലം അനുഭവിക്കുന്നതും. മനോബുദ്ധ്യാദികളെ അതിക്രമിച്ചും അവയുടെ വ്യാപാരങ്ങൾക്ക് സാക്ഷിയായും ഇരിക്കുന്ന സച്ചിദാനന്ദസ്വരൂപനായ ആത്മാവ് യാതൊന്നും ചെയ്കയോ അനുഭവിക്കുകയോ ചെയ്യുന്നില്ല. ഏതൊരുവൻ സമാധിയിൽ അനുഭവരൂപേണ കാണുന്നുവോ അവൻ മാത്രമേ ആത്മാവിന്റെ യഥാർത്ഥസ്വരൂപത്തെ അറിയുന്നുള്ളു. അവൻ മാത്രമാണ് മുക്തിക്ക് അർഹനെന്നു കണ്ടുകൊള്ളേണ്ടതാകുന്നു.

31. യദാ ഭൂതപൃഥഗ്ഭാവ-
മേകസ്ഥമനുപശ്യതി
തത ഏവ ച വിസ്താരം
ബ്രഹ്മ സമ്പദ്യതേ തദാ.

എപ്പോൾ ഒരുവൻ ഭൂതങ്ങളുടെ പ്രത്യേകമായ ഭാവത്തെ, നാനാത്വത്തെ ഒന്നിൽ (പരമാത്മാവിൽത്തന്നെ) സ്ഥിതിചെയ്യുന്നതായും അതിൽനിന്നും വിസ്താരം പ്രാപിക്കുന്നതായും (നാ

നാത്വം പ്രാപിക്കുന്നതായും) കാണുന്നു; അപ്പോൾ അവൻ ബ്രഹ്മമായിത്തീരുന്നു. മുക്തിയടയുവാൻ അവൻ അർഹനാകുന്നു.

"ആത്മാവ് എല്ലാ ഭൂതങ്ങളിലും സമമായിരിക്കുന്നു. എല്ലാ ഭൂതങ്ങളും ആത്മാവിൽ ഇരിക്കുന്നു." ഇങ്ങനെ ആധാരം ആധേയം എന്ന നിലയിൽ പ്രപഞ്ചവും ആത്മാവും എന്ന രണ്ടിനെപ്പറ്റിപ്പറഞ്ഞിരിക്കേ ഇപ്പോൾ അദ്വൈതത്തെ കാണുന്നവൻ കൈവല്യത്തെ പ്രാപിക്കുന്നുവെന്ന വചനം പൂർവ്വാപരവിരുദ്ധം (വ്യാഹതം) ആകുന്നു എന്നു ശങ്കിക്കുന്നുണ്ടെങ്കിൽ അതിന്നു സമാധാനം പറയാം. ശ്രദ്ധിച്ചു കേൾക്കുക: അങ്ങനെയുള്ള ശങ്ക ശരിയല്ല. എന്തുകൊണ്ടെന്നാൽ കാരണത്തിൽനിന്നു ഭിന്നമല്ല കാര്യമെന്ന ന്യായത്തെ ഒരിക്കലും മറക്കരുത്. മണ്ണിൽനിന്നുണ്ടായ കുടം മുതലായ സാധനങ്ങൾ ആ നിലയിൽ കാണപ്പെടുന്ന സമയത്തും മണ്ണുതന്നെയാണ്. നാമരൂപങ്ങളുടെ ഉൽപത്തിക്കുമുമ്പും നാശാനന്തരവും അതു മണ്ണുതന്നെയാണ് എന്ന അനുഭവമുണ്ടല്ലോ. അതു പോലെ ആകാശാദിഭൂതങ്ങളും തത്കാര്യമായ ലോകവും വിഭിന്നങ്ങളായി ബാഹ്യദൃഷ്ട്യാ കാണപ്പെടുന്നുണ്ടെങ്കിലും ആവക സകല ഭൂതങ്ങളും ഏകമായ ആത്മസത്തയിൽ സ്ഥിതിചെയ്യുന്നു. ആ ഏകത്തിൽനിന്നുതന്നെ ഇങ്ങനെ പലവിധമായ രൂപങ്ങളോടുകൂടെ വിസ്താരത്തെ പ്രാപിച്ചിരിക്കുന്നു. നാശാനന്തരം ആത്മാവ് മാത്രമായി ഭവിക്കുകയും ചെയ്യുന്നു. ശാസ്ത്രത്തിന്റേയും ഗുരുവിന്റേയും ഉപദേശാനുസരണം ശ്രവണമനനാദികളായ അഭ്യാസത്തിന്റെ ദാർഢ്യംകൊണ്ട് എപ്പോൾ സാക്ഷാൽക്കരിക്കുന്നുവോ അപ്പോൾ ആ യതി ബ്രഹ്മമായി ഭവിക്കുവാൻ അർഹനായി. സൂര്യോദയത്തിന്നു മുമ്പെ തോന്നിയിരുന്ന അന്ധകാരം സൂര്യോദയത്തിൽ ഇല്ലാതെ ആകുന്നതുപോലെ ആത്മസ്വരൂപബോധമാകുന്ന സൂര്യൻ ഉദിച്ചുകഴിഞ്ഞാൽ അതുവരെ കണ്ടിരുന്ന പ്രപഞ്ചം അന്ധകാരസദൃശമായിരുന്ന അജ്ഞാനം ആ നിമിഷത്തിൽ ഇല്ലാതെയാകുന്നു. പ്രപഞ്ചമെന്ന തോന്നലിന്ന് അധിഷ്ഠാനമായിരുന്ന പരമാത്മാവിനെ ബോധിപ്പിക്കുവാനുള്ള ഉപായമായി ആധാരാധേയത്വകല്പനം ചെയ്തു എന്നല്ലാതെ പ്രപഞ്ചം സത്യമെന്നുള്ള അഭിപ്രായം ആ ശ്രുതിവാക്യങ്ങൾക്കില്ല. അതുകൊണ്ട് അധിഷ്ഠാനം ദർശിക്കുമ്പോൾ ആരോപം ഇല്ലാത്തതുതന്നെയാണെന്ന് അനുഭവിച്ചറിയുന്നു. കയറാണെന്ന് അറിയുന്നതുവരെ തോന്നിയിരുന്ന സർപ്പദർശനം (ഭ്രാന്തജ്ഞാനം) വസ്തുവായ കയറിനെ അറിഞ്ഞതോടുകൂടെ ആ ഭ്രാന്തി (തെറ്റിദ്ധാരണ) നശിക്കുകയും ചെയ്തതുപോലെ സമാധിയിൽ ആത്മസാക്ഷാൽക്കാരമുണ്ടാകുന്ന സമയത്ത് യതി ബ്രഹ്മസ്വരൂപനായി ഭവിക്കുന്നു എന്നതിൽ യാതൊരു സംശയത്തിന്നും അവകാശമില്ല. പെട്ടിയിൽ വസ്തു എന്നപോലെ ആധാരാധേയത്വം ആത്മാവിന്നും പ്രപഞ്ചത്തിന്നും തമ്മിലില്ല. കയറിൽ സർപ്പമെന്ന പോലെയുള്ള ആധാരാധേയത്വം മാത്രമാണ് ആത്മാവിന്നും പ്രപഞ്ചത്തിന്നും തമ്മിലുള്ളതെന്നു ധരിക്കണം. സത്യമായത് (കയർ) മാത്രമാണ്. അതിനെ അതായിട്ടുതന്നെ അറിയാതെ പാമ്പായിട്ടു ധരിച്ചതുപോലെ ആത്മാവിനെത്തന്നെ പ്രപഞ്ചമാണെന്ന് തെറ്റായി ധരിച്ചുവെന്നാണ് ധരിക്കേണ്ടത്.

32. അനാദിത്വാന്നിർഗുണത്വാത്

പരമാത്മായമവ്യയഃ

ശരീരസ്ഥോഽപി കൗന്തേയ!

ന കരോതി ന ലിപ്യതേ.

ഹേ കൗന്തേയാ! അവ്യയനായ ഈ പരമാത്മാവ് ശരീരത്തിൽ സ്ഥിതിചെയ്യുന്നുണ്ടെങ്കിലും അനാദിയും, നിർഗുണനുമാകയാൽ യാതൊരു കർമ്മവും ചെയ്യുന്നില്ല. ഒന്നിനാലും തടയപ്പെടുന്നുമില്ല.

സർവ്വഭൂതങ്ങളിലും ആത്മാവ് സമസ്വഭാവനായിരിക്കുന്നുവെന്നു മുമ്പേ പറഞ്ഞിരിക്കുന്നതുകൊണ്ട് ഭൂതങ്ങൾ നശിക്കുമ്പോൾ ആത്മാവും നശിക്കുമെന്ന ഒരു ശങ്കയ്ക്ക് അവകാശമുണ്ട്. തീയിന്നാശ്രയമായ വിറകു നശിക്കുമ്പോൾ തീയും നശിക്കുന്നുണ്ടല്ലോ. അതുപോലെ നശിക്കുമോ എന്നാണ് ശങ്ക. ഉപാധി നശിക്കുമ്പോൾ ഉപഹിതവും നശിക്കും എന്നത് സാമാന്യമായ ന്യായമാണ്. അതുകൊണ്ട് ഉപാധിയായ ദേഹേന്ദ്രിയാദിസംഘാതം നശിക്കുമ്പോൾ ആത്മാവിന്നും നാശം സംഭവിക്കുമല്ലോ. അപ്പോൾ ആത്മാവ് നിത്യനല്ലെന്നു വരും. കുതിര സഞ്ചരിക്കുമ്പോൾ അതിലിരിക്കുന്ന സാരഥിയും സഞ്ചരിക്കുന്നതുപോലെ പ്രകൃതി കർമ്മങ്ങൾ ചെയ്യുമ്പോൾ പ്രകൃതി കാര്യങ്ങളിലിരിക്കുന്ന ആത്മാവിന്നും കർമ്മകർത്തൃത്വവും തൽഫലഭോക്തത്വവും സംഭവിക്കുന്നു. അതുകൊണ്ട് അകർത്താവ് എന്നും അഭോക്താവ് എന്നും നിർവ്വികാരിയെന്നുമുള്ള നില ആത്മാവിന്നില്ലല്ലോ എന്നു വീണ്ടും ശങ്കിക്കാം. അതിന്നുള്ള സമാധാനം പറയാം.

മുകളിൽ പറഞ്ഞ രണ്ടുവിധം ശങ്കയ്ക്കും അവകാശമില്ല. എന്തു കൊണ്ടെന്നാൽ ആത്മാവ് അനാദിയാകുന്നു. ഉൽപ്പത്തിക്കുള്ള കാരണങ്ങൾ 'നിമിത്ത' വും 'ഉപാദാന' വും എന്ന രണ്ടാണ്. ആത്മാവിനെ ഉണ്ടാക്കിയവനായിട്ടോ, ആത്മാവിന്റെ നാഥനായിട്ടോ ആരുമില്ല. അല്ലെങ്കിൽ ജനിക്കുക എന്ന ആദ്യത്തെ വികാരം ആത്മാവിന്നില്ല. 'അജോ നിത്യ' എന്നാണ് ശ്രുതിവാക്യം. ഏതൊന്നിന്ന് അവയവമുണ്ടോ, അതിന്ന് ആദിയും വികാരവും ഉണ്ട്. അവയവത്തിന്റെ നാശത്തിൽ അവയവിക്കും നാശം സംഭവിക്കും. ആത്മാവു നിരവയവനാകയാൽ ആദിയുമില്ല നാശവുമില്ല. ഭൂതങ്ങൾക്ക് കാരണമുണ്ട്. കാരണത്തിന്റെ നാശത്തിൽ ഭൂതത്തിന്നും നാശം സംഭവിക്കുന്നു എന്നത് സമ്മതംതന്നെ. ആത്മാവിന് കാരണമില്ലാത്തതിനാൽ നാശമില്ല. ശബ്ദാദികളോ, ഇച്ഛാദ്വേഷാദികളോ, ഗുണകാര്യങ്ങളായ പ്രാണാദികളോ ആത്മാവിന്നില്ലാത്തതുകൊണ്ട് ആത്മാവിന്നു നാശമില്ല. 'നിർഗ്ഗുണം നിഷ്കളം' - 'അപ്രാണാഹ്യമനോ ശുക്രഃ' എന്നാണ് ശ്രുതിപ്രമാണം. ഗുണമായ കാരണത്തിന്റെ നാശത്തിൽ ഗുണിയും നശിക്കും എന്ന ന്യായവും നിർഗ്ഗുണനായ ആത്മാവിനെ ബാധിക്കുന്നില്ല. അതുകൊണ്ടും ആത്മാവിന്നു നാശമില്ല. 'നിത്യോനിത്യാനാം' എന്നാണ് ശ്രുതിവചനം. അനാദിയും നിർഗ്ഗുണവുമായതുകൊണ്ടും കാരണത്തിന്റെ നാശംകൊണ്ടോ, ഗുണത്തിന്റെ നാശം കൊണ്ടോ, ആത്മാവിന്നു നാശമേല്ക്കുകയില്ലെങ്കിലും കുടമെന്നപോലെ മറ്റൊന്നിൽനിന്നോ, വായുവെന്നപോലെ സ്വാഭാവികമായോ, നാശം വന്നുകൂടേ എന്ന ശങ്കയ്ക്കു സമാധാനം പറയുന്നു. പരമാത്മാവാകയാൽ മറ്റൊന്നിൽനിന്നും സ്വതേതന്നെയും നാശം ആത്മാവിന്നില്ല. അവ്യക്തത്തേക്കാൾ അതിസൂക്ഷ്മവും നിരവയവവും ആയതുകൊണ്ട്, ഖണ്ഗം അഗ്നിയെന്നിവയ്ക്ക് വിഷയമല്ലാത്തതിനാൽ, മറ്റൊരു വസ്തുവിൽനിന്നും നാശമില്ല. അഹം പ്രത്യയാർത്ഥത്വം നിമിത്തം എല്ലാവരിലും 'ഞാൻ' - 'ഞാൻ' എന്ന അനുഭവത്താൽ പ്രകാശിക്കുന്നതുകൊണ്ട് അതു സ്വതേ നശിക്കുന്നതുമല്ല. ബുദ്ധ്യാദിസ്ഥൂലാന്തഭാവങ്ങളും, നശിക്കുന്നതിന്റെ സാക്ഷിയും നിരാകാരനും, നിത്യനും, പരിപൂർണ്ണനുമായ ആത്മാവിന്നു നാശമില്ല.

ശരീരം ആത്മാവിന്നധികരണമായതുകൊണ്ട് അതിന്റെ നാശത്തിൽ നാശം സംഭവിക്കുകയില്ലേ? ഈ ശങ്കയും വേണ്ടാ. ആത്മാവ് സർവ്വത്തിന്നും അധിഷ്ഠാനമാണ്. സ്വതേ അന്യാശ്രയമില്ലാതെ സ്വമഹിമാവിൽത്തന്നെ സത്യജ്ഞാനാനന്ദസ്വരൂപേണ വിളങ്ങുന്ന ആത്മാവ് ശരീരത്തിലിരിക്കുന്നുവെന്നുള്ള ശാസ്ത്രവാക്യങ്ങൾക്ക് ശരീരത്തിൽ സാക്ഷാൽക്കരിക്കുന്നുവെന്നുമാത്രമാണഭിപ്രായം. കുടത്തിന്റെ അന്തർഗ്ഗതമായ ആകാശം കുടത്തിന്റെ അഭാവത്തിൽ ഇല്ലാതാകാത്തതുപോലെ ശരീരത്തിന്റെ അഭാവത്തിൽ ആത്മാവ് ഇല്ലാതെ ആകുന്നില്ല. അയസ്കാന്തത്തിന്റെ സാന്നിദ്ധ്യത്തിൽ ചലിക്കുന്ന സൂചിയുടെ ചലനാദിവ്യാപാരം ആ അയസ്കാന്തത്തെ സംബന്ധിക്കാത്തതുപോലെ ആത്മസാന്നിദ്ധ്യത്താൽ പ്രകൃതികാര്യങ്ങളായ ബുദ്ധ്യാദികൾ പുണ്യപാപരൂപങ്ങളായ കർമ്മങ്ങൾ ചെയ്യുമ്പോൾ

ആത്മാവൊന്നും ചെയ്യുന്നില്ല. നിരവയവനും പരിപൂർണ്ണനുമായ ആത്മാവിന്ന് ചലനക്രിയയ്ക്കവകാശമില്ല. 'വൃക്ഷ ഇവ സ്തബ്ധോ ദിവ തിഷ്ഠതി' വൃക്ഷമെന്നപോലെ ചലിക്കാതെ സ്വസ്ഥാനത്തിൽനിന്നിളകാതെ പ്രകാശസ്വരൂപനായിരിക്കുന്നു എന്നാണ് ശ്രുതി. അങ്ങനെയാകട്ടെ! സ്വതേ കർമ്മമില്ല എങ്കിലും ദേഹസ്ഥനായതുകൊണ്ട് ദേഹേന്ദ്രിയാദികൾ ചെയ്യുന്ന കർമ്മത്തോട് സംബന്ധമുണ്ടാകാമല്ലോ എന്നു ചോദിക്കാം. അങ്ങനെ ശങ്കിക്കേണ്ടാ. 'തൽസംയോഗീ ച പഞ്ചമഃ' എന്ന സ്മൃതിവചനത്താൽ പാപംചെയ്യുന്നവനോട് ചേർച്ചയുള്ളവനും പാപിതന്നെയാണെന്ന ന്യായം ആത്മാവിന്റെ കാര്യത്തിൽ യോജിക്കുകയില്ല. സംഗം ഉണ്ടെങ്കിലല്ലേ പാപത്തിന്റെ ബാധയുണ്ടാവുകയുള്ളൂ. സംഗമില്ലാതെ ദൂരെ ഇരിക്കുന്നവനെ പാപം ബാധിക്കയില്ലല്ലോ. അതുപോലെ നിരവയവത്വം കാരണം ദേഹാദിസംബന്ധമില്ലാത്ത അത്മാവിന്ന് ദേഹാദികളാൽ കൃതമായ പുണ്യപാപകർമ്മങ്ങളുടെ സ്പർശത്തിന്നും അവകാശമില്ല. അതുകൊണ്ട് 'നിത്യശുദ്ധബുദ്ധമുക്തസ്വഭാവ ആത്മാ' എന്നുള്ള ശ്രുതിക്ക് യാതൊരുവിധത്തിലും യാതൊരു ബാധയും ഇല്ലെന്നു ധരിക്കണം.

33. യഥാ സർവ്വഗതം സൗക്ഷ്മ്യാ-
ദാകാശം നോപലിപ്യതേ
സർവ്വത്രാവസ്ഥിതോ ദേഹേ
തഥാത്മാ നോപലിപ്യതേ.

ഏതു വിധത്തിൽ സർവ്വവ്യാപിയായ ആകാശം (അതിന്റെ) സൂക്ഷ്മഭാവം നിമിത്തം മറ്റൊന്നിനാലും ലിപ്തമാകാതിരിക്കുന്നു, അതേപ്രകാരത്തിൽ ആത്മാവ് എല്ലാ ദേഹങ്ങളിലും സ്ഥിതിചെയ്യുന്നെങ്കിലും ഒന്നിനാലും ലിപ്തമാകുന്നില്ല. മാലിന്യത്തെ പ്രാപിക്കുന്നില്ല.

കർത്തൃത്വം ഭോക്തൃത്വം മുതലായ യാതൊരുവിധ വികാരവും ആത്മാവിൽ ഇല്ലെന്നുറപ്പിച്ചതിനെ മന്ദാധികാരികൾകൂടെ ധരിച്ച് സ്വരൂപസാക്ഷാൽക്കാരം സമ്പാദിച്ച് സംസാരബന്ധത്തിൽനിന്നും മുക്തന്മാരാകണം എന്ന് കരുണയോടുകൂടെ (സ്ഥൂണാഖനനന്യായേന) കുത്തിയുറപ്പിക്കുന്ന മട്ടിൽ സ്ഥാപിച്ചതിനെത്തന്നെ വീണ്ടും ദൃഷ്ടാന്തം കാണിച്ച് ഉറപ്പിക്കുന്നു. 'ശരീരേന്ദ്രിയ പ്രാണമനോബുദ്ധ്യാദിസംഘാത' മായ ഉപാധി അതിന്റെ പ്രാരബ്ധമനുസരിച്ച് ഇരിക്കുകയോ, നശിക്കുകയോ ചെയ്തുകൊള്ളട്ടെ. അവയാൽ ചെയ്യപ്പെടുന്ന യാതൊരു വ്യാപാരവും തൽഫലഭൂതസുഖദുഃഖാദ്യവസ്ഥാഭേദങ്ങളും ആത്മാവിനെ ബാധിക്കുന്നില്ല. ഏതൊരു മനുഷ്യനും വിചാരജന്യമായ ജ്ഞാനത്താൽ ആത്മാനന്ദമൂർത്തിയായി ജീവന്മുക്തപദവിയിൽ പരിലസിച്ചുകൊള്ളണം. 'ഞാൻ കർത്താവ്' – 'ഞാൻ ഭോക്താവ്' എന്ന ഭാവത്തിന്ന് ഒരു വിധത്തിലും അവകാശമില്ല. എങ്ങനെയെന്നു പറയാം. ആകാശം സർവ്വത്ര നിറഞ്ഞിരിക്കുന്നു. അവയവമില്ലാത്തതുകൊണ്ടു പോവുക വരിക എന്ന വ്യാപാരം ആകാശത്തിന്നില്ല. 'കുടം, മഠം' മുതലായി കാണപ്പെടുന്നതും കാണപ്പെടാത്തതുമായ സർവ്വ മൂർത്തദ്രവ്യങ്ങളിലും ആകാശം വ്യാപിച്ചിരിക്കുന്നുണ്ട്. തന്നാൽ വ്യാപിക്കപ്പെടുന്ന ഏതൊരു വസ്തുവിനേക്കാളും അതിസൂക്ഷ്മമായതുകൊണ്ട് ആവക വസ്തുക്കളുടെ സ്ഥിതി ഗത്യാദികളായ യാതൊരു വ്യാപാരമോ, തൽഫലമോ ആകാശത്തെ ബന്ധിക്കുകയോ, സ്പർശിക്കുകയോ, വികാരപ്പെടുത്തുകയോ ചെയ്യുന്നില്ല. അതുപോലെ ആത്മാവ് സകല ചരാചരമൂർത്താമൂർത്തദ്രവ്യങ്ങളിലും വ്യാപിച്ചിരിക്കുന്നുവെങ്കിലും, അവയുടെ വ്യാപാരങ്ങളോ, തൽഫലങ്ങളോ, ശീതവാതാതപങ്ങളോ ആത്മാവിനെ സ്പർശിക്കുന്നില്ല, എന്നു സൂക്ഷ്മദൃഷ്ട്യാ കണ്ടുകൊള്ളണം.

ഇപ്രകാരമുള്ള ശരിയായ ദർശനത്താൽ (സമ്യഗ്ദർശനത്താൽ) അവിദ്യാബന്ധത്തിൽനിന്നു വിട്ടിരിക്കുന്ന യതികൾക്ക് യാതൊരുവിധ കർമ്മബാധയുമില്ല. ഏതു കാലത്തും ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകയുമില്ല. അന്ധകാരസദൃശമായ അജ്ഞാനത്താൽ ഉണ്ടെന്നുള്ള ഭ്രാന്തിയുണ്ടായി വിചാരജന്യമായ ജ്ഞാനത്താൽ അത് നശിക്കുകയുംചെയ്ത്, ആനന്ദമനുഭവിച്ചുംകൊണ്ട് ജീവന്മുക്തിസുഖത്തേയും, ശരീരപാതാനന്തരം കൈവല്യത്തേയും അടഞ്ഞുകൊള്ളട്ടെ എന്ന് അജ്ഞാനനിവൃത്ത്യുപായത്തെ ഉപദേശിച്ച പരമഗുരുവിനെ മറക്കാതെയിരിക്കുന്ന ഏതൊരു വിവേകിക്കും ഈ സ്ഥാനം എന്നെന്നും ഉള്ളതുതന്നെ എന്നു ധരിച്ചുകൊള്ളണം ഇത്രയും പറഞ്ഞതിൽനിന്ന് യാതൊരു കർമ്മവും ആത്മാവിനെ ബാധിക്കാത്തതുകൊണ്ട് എന്തും ചെയ്യാമല്ലോ എന്നാരെങ്കിലും വിചാരിക്കുന്നുണ്ടെങ്കിൽ അവർ ഏറ്റവും അവിവേകികൾതന്നെ എന്നുമാത്രമേ പറയുവാനുള്ളൂ. കേട്ടതും, പഠിച്ചതും, ശ്രമിച്ചതുമെല്ലാം നിഷ്ഫലം എന്നു മാത്രമല്ല മനുഷ്യജന്മം സിദ്ധിച്ചതും നിഷ്ഫലം എന്നറിഞ്ഞ് സദാ സമസ്വഭാവത്തെ ഉപേക്ഷിക്കാതെ സമ്പൂർണ്ണവൃത്തിയോടെ ഇരിക്കേണ്ടത് അത്യാവശ്യമാകുന്നു.

34. യഥാ പ്രകാശയത്യേകഃ
കൃത്സ്നം ലോകമിമം രവിഃ
ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം
പ്രകാശയതി ഭാരത!

ഹേ ഭാരതാ! എപ്രകാരം ലോകത്തെ മുഴുവനും ഏകനായ സൂര്യൻ പ്രകാശിപ്പിക്കുന്നു, അതേവിധം ക്ഷേത്രത്തെ മുഴുവൻ ക്ഷേത്രജ്ഞൻ (ആത്മാവ്) പ്രകാശിപ്പിക്കുന്നു.

നിരൂപണംചെയ്യുമ്പോൾ ശ്രുതി, യുക്തി, അനുഭവം എന്ന മൂന്നു വിധത്തിലും പ്രകൃതിയും തൽക്കാര്യമായ ജഗത്തും പരമാത്മാവിനെ ബന്ധിക്കുന്നില്ല. പരമാത്മാവിൽ പ്രകൃതി, ബീജത്തിൽ അങ്കുരശക്തിയെന്നപോലെ അടങ്ങിയിരിക്കുന്നുവെന്നറിഞ്ഞ് ആത്മാവ് സമനിലയിൽ സർവ്വഥാ സ്വസ്വരൂപേണ സ്ഥിതിചെയ്യുന്നുവെന്നറിയുന്ന യതി മുക്തനാകുന്നു എന്ന് സൂചിപ്പിച്ചുകൊണ്ട് ക്ഷേത്രത്തിൽനിന്ന് ക്ഷേത്രജ്ഞനെ വേർതിരിച്ചറിയുവാൻ ഈ അദ്ധ്യായത്തിൽ വിവരിച്ച എല്ലാ സംഗതികളേയും ചുരുക്കിക്കാണിച്ച് ഈ അദ്ധ്യായം ഉപസംഹരിക്കുന്നു.

ഒരേ ഒരു സൂര്യൻ ഭൂമി മുതലായ സകല ലോകത്തേയും പ്രകാശിപ്പിക്കുന്നു. ജഡങ്ങളായ ഘടാദി സകലപദാർത്ഥങ്ങൾക്കും പ്രകാശം സൂര്യൻനിമിത്തമുണ്ടാകുന്നു. 'കുടമാണിത്, വസ്ത്രമാണിത്' എന്നു പദാർത്ഥങ്ങളുടെ സ്ഫുരണം തേജോനിധാനമായ സൂര്യൻ കാരണമായി ഉണ്ടാകുന്നു. പദാർത്ഥങ്ങൾ അനേകവും സൂര്യൻ ഏകനുമാകുന്നു. ആ പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്ന സൂര്യനോ സ്വപ്രകാശത്താൽ സ്വതേ വിളങ്ങുന്നു. പദാർത്ഥങ്ങളുടെ നാനാത്വമോ ഉച്ചനീചത്വമോ ഒന്നും സൂര്യനെ സംബന്ധിക്കുന്ന കാര്യമല്ല. ഇതുപോലെ പ്രകൃതിയേയും തൽക്കാര്യമായ സകല വസ്തുക്കളേയും ക്ഷേത്രം എന്ന് അദ്ധ്യായത്തിന്റെ ആരംഭത്തിൽ പറഞ്ഞ ബ്രഹ്മാവു തുടങ്ങി പുൽക്കൊടിവരെയുള്ള സർവ്വമൂർത്തികളേയും ഉള്ളിലും പുറത്തും വ്യാപിച്ച് ക്ഷേത്രി (ക്ഷേത്രജ്ഞൻ ആത്മാവ്) സ്വസാന്നിധ്യംകൊണ്ട് അതതു നിലയിൽ പ്രകാശിപ്പിക്കുന്നു. ക്ഷേത്രം (കൃഷിസ്ഥലം), ക്ഷേത്രജ്ഞൻ (കൃഷിസ്ഥലത്തെ കാണുന്നവൻ) ഇവ രണ്ടും രണ്ടുതന്നെ എന്നതുപോലെ ശരീരവും ആത്മാവും ഭിന്നംതന്നെയാണെന്നു ധരിക്കുക. കാണുന്നവൻ, കാണത്തക്കത്, പ്രകാശ്യം, പ്രകാശകൻ, ഭരിക്കുന്നവൻ, ഭരിക്കുവാനുള്ള വസ്തു, ഇപ്രകാരം ബഹുവിധത്തിൽ ആത്മാവിന്നു പ്രകൃതിയിൽനിന്ന് ഭേദമുണ്ടെന്നുള്ള കാഴ്ചയാണ് ബന്ധനിവൃത്തിക്കുള്ള പരമമായ ഉപായം എന്നു സൂചിപ്പിക്കുന്നു.

35. ക്ഷേത്രക്ഷേത്രജ്ഞയോരേവ-
മന്തരം ജ്ഞാനചക്ഷുഷാ
ഭൂതപ്രകൃതിമോക്ഷം ച
യേ വിദുർ യാന്തി തേ പരം.

ഇപ്രകാരം ക്ഷേത്രത്തിന്റേയും ക്ഷേത്രജ്ഞന്റേയും വ്യത്യാസത്തേയും ഭൂതങ്ങൾക്കു പ്രകൃതിയിൽനിന്നുള്ള മോക്ഷത്തേയും (മോചനോപായത്തേയും) ഏവർ ജ്ഞാനചക്ഷുസ്സു കൊണ്ട് ദർശിക്കുന്നുവോ, അവർ പരമമായ പദം പ്രാപിക്കുന്നു.

ഇതിലെ സാരാംശത്തേയും ഫലത്തേയും കാണിച്ച് ഉപസംഹരിക്കുന്നു. പ്രകൃതിയെ ക്ഷേത്രം എന്ന ശബ്ദത്താലും പുരുഷനെ ക്ഷേത്രജ്ഞൻ എന്ന ശബ്ദത്താലും കാണിച്ചുവല്ലോ. ശരീരം എന്നാൽ സകല മൂർത്തദ്രവ്യവും, പ്രകൃതി എന്നാൽ പരിണാമവും, അതിനെ അറിയുന്ന ക്ഷേത്രജ്ഞൻ പുരുഷനും (ചൈതന്യസ്വരൂപം) ആകുന്നു. പ്രകൃതിപരിണാമജഗത്ത് എന്തെന്നറിയുവാൻ യോഗ്യമായ വസ്തു അറിയുന്നവനാണ് പുരുഷൻ. ഇങ്ങനെ രണ്ടിനും ഭേദമുണ്ട്. ക്ഷേത്രജ്ഞൻ ആത്മാവാണ്, ക്ഷേത്രം ശരീരമാണ് എന്ന് ഇവിടെ സ്പഷ്ടമാക്കിയിട്ടുണ്ട്. രണ്ടിന്റേയും വ്യത്യാസം അറിവാകുന്ന സൂക്ഷ്മദൃഷ്ടികൊണ്ട് കാണേണ്ടതാണ്. അതുപോലെത്തന്നെ ഭൂതപ്രകൃതിയേയും അവയുടെ മോക്ഷത്തേയും അറിയണം. ഭൂതമെന്നാൽ സ്ഥൂലമായി കാണപ്പെടുന്ന സർവ്വവും അടങ്ങിയിട്ടുള്ളലോകം. പ്രകൃതി എന്നാൽ അസ്പഷ്ടനാമരൂപാത്മകവും. ജഗൽക്കാരണവുമായ അവ്യക്തം. ഇവ രണ്ടും വാസ്തവമല്ല. അജ്ഞാനാവസ്ഥയിൽ, നിദ്രയിൽ കാണപ്പെടുന്ന പദാർത്ഥമെന്നപോലെ ശരീരാദികളായ സർവ്വവും ജ്ഞാനോദയത്തിൽ മിഥ്യാഭൂതമാണെന്നും അറിയണം. ആ അറിവിന്റെ സ്വരൂപത്തേയും ഉണ്ടാകുവാനാവശ്യമായ ശ്രവണമനനാദികളേയും പ്രതിപാദിച്ചുകഴിഞ്ഞു. ഇപ്രകാരം പ്രകൃതിയേയും അതിന്റെ കാര്യമായ ജഗത്തിനേയും മിഥ്യായാണെന്നും, 'നിത്യശുദ്ധബുദ്ധമുക്തസ്വഭാവ' നായ ആത്മാവ് മാത്രം സത്യമെന്നും ആ ആത്മാവുതന്നെയാണ് ഞാനെന്നും 'കരതലാമലകം' പോലെ കണ്ടറിഞ്ഞ യതികൾ ശരീരം പതിച്ചതിന്നുശേഷം കൈവല്യത്തെ പ്രാപിക്കുന്നു എന്നു ധരിക്കുക.

### അദ്ധ്യായം 14

**38. ഗുണത്രയവിഭാഗയോഗം –** ക്ഷേത്രക്ഷേത്രജ്ഞസംയോഗംകൊണ്ട് എല്ലാം ഉണ്ടാകുന്നു എന്നു പറയുകയുണ്ടായി. അത് എങ്ങനെയെന്നു വിവരിക്കേണ്ടിയിരിക്കുന്നു. സ്വതന്ത്രരായ ക്ഷേത്രക്ഷേത്രജ്ഞന്മാർക്കാണ് ജഗത്കാരണത്വമെന്ന് സാംഖ്യന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അതു തെറ്റാണെന്നും ഈശ്വരാധീനങ്ങളായ ക്ഷേത്രക്ഷേത്രജ്ഞന്മാർക്കാണ് ജഗത്കാരണത്വമെന്നും സ്ഥാപിക്കേണ്ടതായിട്ടുണ്ട്. ക്ഷേത്രജ്ഞന്റെ പ്രകൃതിയുമായുള്ള അഭേദഭാവവും, ഗുണങ്ങളിലുള്ള സംഗവുമാണ് സംസാരകാരണമെന്നു പറയപ്പെട്ടു. ഏതേതു ഗുണത്തിൽ എങ്ങനെ സംഗം ഉണ്ടാകുന്നു? ഏതെല്ലാമാണ് ഗുണങ്ങൾ? അവ എങ്ങനെ ബന്ധിക്കുന്നു? ഗുണങ്ങളിൽനിന്നും മോചനം എങ്ങനെ സംഭവിക്കും? എന്താണ് മുക്തന്റെ ലക്ഷണം? ഇപ്രകാരം അനേകം സംഗതികൾ പ്രതിപാദിക്കേണ്ടതുണ്ട്. ഈ അഭിപ്രായപ്രകാശനത്തിന്ന് ഭഗവാൻ തുടരുന്നു:

"എടോ അർജ്ജുനാ, പരവസ്തുവിഷയകമായ ജ്ഞാനത്തെപ്പറ്റി പ്രതിപാദിച്ചിട്ടുണ്ടെങ്കിലും വീണ്ടും ഞാൻ പറയാം. യജ്ഞദാനാദികളെക്കുറിച്ചുള്ള ജ്ഞാനങ്ങളേക്കാൾ അത് ഉത്കൃഷ്ടമാണ്. ആ ജ്ഞാനം സമ്പാദിച്ചിട്ടുള്ള മനനശീലന്മാരായ എല്ലാ സന്ന്യാസിമാരും ശരീരബന്ധം വിട്ടുപോയി മോക്ഷം പ്രാപിച്ചിട്ടുണ്ട്. ജ്ഞാനസാധനങ്ങളെ വേണ്ടപോലെ അനുഷ്ഠിച്ച് ജ്ഞാനം നേടി. മത്സ്വരൂപത്തെ (മദ്ഭാവം) പ്രാപിച്ചിട്ടുള്ളവരാരും പിന്നെ സൃഷ്ടികാലത്ത് ജനിക്കുകയോ, ബ്രഹ്മാവിന്നുകൂടി നാശം ഉണ്ടാകുന്ന പ്രളയകാലത്ത് നശിച്ചുപോവുകയോ ചെയ്തിട്ടില്ല.

എടോ അർജ്ജുനാ, ത്രിഗുണാത്മികയും, എന്റെ മായയുമായ പ്രകൃതി 'യോനി' ആണ്. സർവ്വഭൂതങ്ങൾക്കും കാരണമായതുകൊണ്ടാണ് അതിനെ യോനിയെന്നു വിളിക്കുന്നത്. കാര്യവസ്തുക്കളെ അപേക്ഷിച്ച് മഹത്ത്വം ഉള്ളതുകൊണ്ടും, സ്വവികാരങ്ങളെ മുഴുവൻ ഭരിക്കുന്നതുകൊണ്ടും ആ യോനിയെ മഹത്തായ ബ്രഹ്മമെന്നും പറയുന്നു. ആ ബ്രഹ്മമാകുന്ന യോനിയിലാണ് ഹിരണ്യഗർഭന്റേയും, അതുവഴിയായി സർവ്വഭൂതങ്ങളുടേയും ജന്മത്തിന്നു കാരണമായ ബീജത്തെ ഞാൻ നിക്ഷേപിക്കുന്നത്. ക്ഷേത്രമെന്നും ക്ഷേത്രജ്ഞനെന്നുമുള്ള രണ്ടു ശക്തികളോടുകൂടിയ ഈശ്വരനായ ഞാൻ അവിദ്യ, കാമം, കർമ്മം എന്നീ ഉപാധികളുടെ സ്വരൂപമനുസരിച്ചു പ്രവർത്തിക്കുന്നു. ക്ഷേത്രജ്ഞനെ ക്ഷേത്രവുമായി സംയോജിപ്പിക്കുന്നു എന്നാണ് 'യോനിയിൽ ബീജനിക്ഷേപം ചെയ്യുന്നു' എന്നതുകൊണ്ട് ഞാൻ ഉദ്ദേശിക്കുന്നത്. ആ ഗർഭാധാനംകൊണ്ടാണ് ഹിരണ്യഗർഭന്റെ ഉൽപത്തിവഴി സകല ഭൂതങ്ങളും ഉണ്ടാകുന്നത്. ദേവന്മാർ, പിതൃക്കൾ, മനുഷ്യർ, പശുക്കൾ തുടങ്ങിയ എല്ലാ ശരീരങ്ങളുടേയും യോനി ആ മഹത്തായ ബ്രഹ്മമാണ്. ഈശ്വരനായ ഞാൻതന്നെയാണ് ബീജപ്രദനായ പിതാവ്.

സത്ത്വം, രജസ്സ്, തമസ്സ് എന്നിവയാണ് ഗുണങ്ങൾ. ഇവ പ്രകൃതിയിൽനിന്നും ഉണ്ടായവയാണ്. ഇവ രൂപാദികളെപ്പോലെ ദ്രവ്യാശ്രിതങ്ങളായി വർത്തിക്കുന്നവയല്ല. ഗുണങ്ങൾക്കും ഗുണിക്കും തമ്മിൽ ഇവിടെ വ്യത്യാസം വിവക്ഷിച്ചിട്ടില്ല. ഇവ സാധാരണ ഗുണങ്ങളെപ്പോലെ (ധർമ്മങ്ങളെപ്പോലെ) ക്ഷേത്രജ്ഞനെ നിത്യം ആശ്രയിച്ച് നിലകൊള്ളുന്നു. അവ അവിദ്യാത്മകത്വംകൊണ്ട് ക്ഷേത്രജ്ഞനെ സംബന്ധിക്കുന്നതുപോലേയും കാണപ്പെടുന്നു. (ത്രിഗുണങ്ങൾ ഉണ്ടെന്ന് തോന്നുന്നതുതന്നെ) ക്ഷേത്രജ്ഞൻ അവയ്ക്കാസ്പദമായിരിക്കുന്നതുകൊണ്ടാണ്, അവ ക്ഷേത്രജ്ഞനെ ബന്ധിക്കുന്നു എന്നു പറയുന്നത്. ഇങ്ങനെ എന്റെ മായയാകുന്ന പ്രകൃതിയിൽനിന്നുണ്ടായ സത്വരജസ്തമസ്സുകളാകുന്ന ഗുണങ്ങൾ ഓരോ ദേഹത്തിലും അവ്യയനാകുന്ന ദേഹിയെ ബന്ധിക്കുന്നുണ്ട്. ദേഹി അവ്യയനാണ് എന്ന വസ്തുത മുമ്പ് പ്രതിപാദിപ്പിക്കപ്പെട്ടിട്ടുണ്ട്. അസംഗനെന്ന നിലയിൽ ദേഹിക്ക് ഒന്നുമായി ബന്ധം സംഭവിക്കുകയില്ലെങ്കിൽ എങ്ങനെ അത് ബന്ധിക്കപ്പെടുന്നു എന്ന് ചോദിച്ചേക്കാം. വാസ്തവത്തിൽ ദേഹി ബന്ധിക്കപ്പെടുന്നതായി പറയുന്നില്ല. അവിദ്യാദശയിൽ ഇങ്ങനെ ബന്ധിക്കപ്പെടുന്നതായി തോന്നുന്നു എന്നു മാത്രമേ അഭിപ്രായമുള്ളൂ.

സ്ഫടികമണിപോലെ നിർമ്മലവും പ്രകാശകവും നിരുപദ്രവവുമായ ഒന്നാണ് സത്ത്വം. 'ഞാൻ സുഖിയാകുന്നു' എന്ന തോന്നൽവഴി വിഷയഭൂതമായ സുഖത്തെ വിഷയിയായ ആത്മാവുമായി ബന്ധിക്കുക എന്നതാണ് സത്ത്വഗുണത്തിന്റെ സ്വഭാവം. പരമാർത്ഥത്തിൽ നിർദ്ധർമ്മകമായ ആത്മാവിൽ ഈ സുഖസംബന്ധം സംഭവിക്കാത്തതിനാൽ 'ഞാൻ സുഖിയാണ്' എന്ന തോന്നൽ അവിദ്യ തന്നെയാണ്! വിഷയധർമ്മങ്ങൾ ഒന്നുംതന്നെ വിഷയിയിൽ സംഭവിക്കുന്നതല്ല. ഇച്ഛ തുടങ്ങി ധൃതിവരെയുള്ള എല്ലാം ക്ഷേത്രമാകുന്ന വിഷയത്തിന്റെ ധർമ്മങ്ങളാണെന്ന് മുമ്പു ഞാൻ പ്രസ്താവിച്ചിട്ടുമുണ്ട്. അതുകൊണ്ട് വിഷയവിഷയികളുടെ വിവേകമില്ലായ്മയാകുന്ന അവിദ്യകൊണ്ട്, സത്ത്വഗുണം ആത്മാവിനെ ആത്മധർമ്മമല്ലാത്ത സുഖത്തോട് സംബന്ധിപ്പിക്കുന്നതുപോലെ തോന്നിക്കുകയാണ്. ഇങ്ങനെ പരമാർത്ഥത്തിൽ അസക്തനും അസുഖിയുമായിരിക്കുന്ന ആത്മാവിനെ സക്തനും സുഖിയുമാക്കിക്കാട്ടുക എന്നതാണ് സത്ത്വത്തിന്റെ സ്വഭാവം. അതുപോലെതന്നെ സത്ത്വം ആത്മാവിനെ ജ്ഞാനത്തോടും സംബന്ധിപ്പിക്കുന്നുണ്ട്. ഈ ജ്ഞാനം ക്ഷേത്രവും വിഷയവുമായ അന്തഃകരണത്തിന്റെ ധർമ്മംതന്നെയാണ്. ഇത് ആത്മധർമ്മമല്ല. ആത്മധർമ്മമായിരുന്നെങ്കിൽ അത് സംഗമായിട്ടോ ബന്ധമായിട്ടോ ഗണിക്കപ്പെടുകയില്ലായിരുന്നു. ആത്മാവിന്ന് ജ്ഞാനാദികളിലുള്ള സംഗം സുഖത്തിലുള്ള സംഗംപോലെതന്നെയാണെന്ന് ധരിക്കേണ്ടതാണ്.

രാഗാത്മകമാണ് രജോഗുണം. അത് തൃഷ്ണയേയും ആസംഗത്തേയും ജനിപ്പിക്കുന്നു. മനയോല മുതലായവകളെപ്പോലെ ആത്മാവിന്നു നിറഭേദം വരുത്തുന്നതുകൊണ്ടാണ് അതിനെ രാഗാത്മകമെന്നു പറഞ്ഞത്. അപ്രാപ്തവസ്തുക്കളിലുള്ള അഭിലാഷമാണ് തൃഷ്ണ. ഇഷ്ടവസ്തുക്കൾ ലഭിക്കു

മ്പോൾ അവയുമായി മനസ്സിനു സംഭവിക്കുന്ന പ്രീതിരൂപമായ ചേർച്ചതന്നെയാണ് ആസംഗം. ആത്മാവിനെ ഈ രജോഗുണം കർമ്മസംഗവുമായി ബന്ധിപ്പിക്കുന്നു. ദൃഷ്ടഫലങ്ങളും അദൃഷ്ടഫലങ്ങളുമായ കർമ്മങ്ങളിൽഉള്ള തത്പരതയാണ് കർമ്മസംഗം. പരമാത്ഥത്തിൽ അകർത്താവായിരിക്കുന്ന ആ ആത്മാവിനെ 'ഞാൻ ചെയ്യുന്നു' എന്ന അഭിമാനത്തോടുകൂടി പ്രവർത്തിപ്പിക്കുന്നത് രജസ്സുതന്നെയാണ്.

എല്ലാദേഹികൾക്കും അവിവേകം ജനിപ്പിക്കുന്നതും അജ്ഞാനത്തിൽനിന്ന് ഉത്ഭവിക്കുന്നതുമായ ഒന്നാണ് തമസ്സ്. അത് പ്രമാദം, ആലസ്യം, നിദ്ര എന്നിവയോടുകൂടി ആത്മാവിനെ ബന്ധിക്കുന്നു. പ്രയത്നപൂർവ്വം ചെയ്യേണ്ട കാര്യത്തിൽ വന്നു കൂടുന്ന വിസ്മൃതിയാണ് പ്രമാദം. കർത്തവ്യമായ കാര്യത്തിൽ ശ്രദ്ധയില്ലായ്മനിമിത്തം വന്നുചേരുന്ന ഉത്സാഹമില്ലായ്മയാണ് ആലസ്യം. ബുദ്ധിയുടെ ജാഡ്യതയുടെ കൂടുതൽകൊണ്ട് കർത്തവ്യങ്ങൾ പരിത്യജിച്ച് കിടന്നുറങ്ങുന്നതിനെയാണു നിദ്ര എന്നു പറയുന്നത്.

സത്ത്വഗുണം ആത്മാവിനെ സുഖത്തോടും, രജോഗുണം ആത്മാവിനെ കർമ്മത്തോടും ബന്ധിക്കുന്നു. തമസ്സാകട്ടെ സ്വനിഷ്ഠമായ ആവരണസ്വഭാവംകൊണ്ട് ജ്ഞാനത്തെ പൊതിഞ്ഞ് ആത്മാവിനെ പ്രമാദവുമായി ബന്ധിക്കുന്നു. സത്ത്വഗുണമായ വിവേകം തന്നെയാണ് ജ്ഞാനം. രജസ്സിനേയും തമസ്സിനേയും അടക്കി സത്ത്വം വർദ്ധിക്കുമ്പോൾ അത് സ്വകാര്യാദികളായ ജ്ഞാനസുഖാദികളെ ഉണ്ടാക്കുന്നു. അതുപോലെ രജോഗുണം സത്ത്വത്തേയും തമസ്സിനേയും അടക്കി വർത്തിക്കുമ്പോഴാണ് അതു സ്വകാര്യമാകുന്ന കൃഷ്യാദികർമ്മത്തെ ആരംഭിക്കുന്നത്. തമസ്സ് സത്ത്വത്തേയും രജസ്സിനേയും അടക്കി വർത്തിക്കുന്ന കാലത്ത് ജ്ഞാനാവരണം തുടങ്ങിയ അതിന്റെ കാര്യങ്ങൾ ഉണ്ടാകും.

ശ്രോത്രാദികളായ എല്ലാ ഇന്ദ്രിയങ്ങളും ശരീരത്തിൽ ആത്മാവിന് വിഷയോപലബ്ധിക്കുള്ള ദ്വാരങ്ങളാണ്. ആ ദ്വാരങ്ങളിൽ സംഭവിക്കുന്ന അന്തഃകരണമാകുന്ന ബുദ്ധിവൃത്തിയെയാണ് പ്രകാശം എന്നു പറയുന്നത്. ഈ വൃത്തിതന്നെയാണ് ജ്ഞാനം. ഈ ജ്ഞാനമാകുന്ന പ്രകാശം ശരീരത്തിൽ എല്ലാ ഇന്ദ്രിയങ്ങളിലും എപ്പോൾ ഉണ്ടാകുന്നുവോ അപ്പോൾ സത്ത്വഗുണം വർദ്ധിച്ചിരിക്കുന്നു എന്നു മനസ്സിലാക്കാം. അതുപോലെ ശരീരത്തിൽ അനുഭവപ്പെടുന്ന സുഖാദിയും സത്ത്വഗുണവൃദ്ധിയെയാണു സൂചിപ്പിക്കുന്നത്. ലോഭം, പ്രവൃത്തി, കർമ്മം, ദംഭം, അശമം, സ്പൃഹ ഇവയുടെ ആരംഭം രജോഗുണം വർദ്ധിച്ചിരിക്കുന്നു എന്നതിന്റെ അടയാളങ്ങളാണ്. പരദ്രവ്യം കൈക്കലാക്കുവാനുള്ള ഇച്ഛയാണ് ലോഭം. സാമാന്യമായ ചേഷ്ടയാണ് പ്രവൃത്തി. ഗൃഹനിർമ്മാണാദികളുടെ ആരംഭത്തെയാണ് കർമ്മാരംഭം എന്നു പറയുന്നത്. ഹർഷരാഗാദികൾനിമിത്തം മനസ്സിലുണ്ടാകുന്ന അസമാധാനമാണ് അശമം. എല്ലാ വസ്തുക്കളിലും ഒരുപോലെയുള്ള അഭിലാഷമാണ് സ്പൃഹ. അവിവേകം, പ്രവൃത്തിയില്ലായ്മ, പ്രമാദം, മോഹം ഇവ തമോഗുണം വർദ്ധിച്ചിരിക്കുമ്പോൾ ഉണ്ടാകുന്ന ദുർഗ്ഗുണങ്ങളാകുന്നു.

സത്ത്വഗുണം വർദ്ധിച്ചിരിക്കുന്ന സമയത്ത് മരണംപ്രാപിക്കുന്ന ആത്മാവ് ഉത്തമജ്ഞാനികൾക്ക് അർഹതയുള്ള നിർമ്മലലോകങ്ങളെ പ്രാപിക്കുന്നതാണ്. രജോഗുണം വർദ്ധിച്ചിരിക്കുന്ന സമയത്ത് മരണംപ്രാപിക്കുന്ന ദേഹി കർമ്മാസക്തി വർദ്ധിച്ചിരിക്കുന്ന മനുഷ്യരുടെ കൂട്ടത്തിൽ വന്നു പിറക്കും. അതുപോലെ തമസ്സ് വർദ്ധിച്ചിരിക്കുന്ന സമയത്ത് മരിക്കുന്നവൻ പശ്വാദിയോനികളിൽ ജനിക്കുന്നതാണ്. ഇങ്ങനെ സത്ത്വത്തിന്ന് സുകൃതകർമ്മങ്ങൾവഴി നിർമ്മലമായ ഫലമാണു സിദ്ധിക്കുക. രജസ്സിന്റെ ഫലം ദുഃഖവും തമസ്സിന്റെ ഫലം അജ്ഞാനവുമാണ്. സത്ത്വത്തിൽനിന്ന് ജ്ഞാനവും രജസ്സിൽനിന്ന് ലോഭവും തമസ്സിൽനിന്ന് അജ്ഞാനവും പ്രമാദമോഹങ്ങളും നേരെ ആവിർഭവിക്കുന്നു.

ഊർദ്ധ്വലോകപ്രാപ്തിയാണ് സാത്ത്വികന്മാർക്ക് ഉണ്ടാകുന്നത്. അവർ മരണാനന്തരം ദേവലോകാദികളിൽ ചെന്ന് ജനിക്കും. രാജസന്മാർ മദ്ധ്യനിലയിൽ നില്ക്കുന്നു. അവർ മരണാനന്തരം മനുഷ്യലോകങ്ങളിൽത്തന്നെ ജനിക്കും. അധോഗതിയാണ് താമസപ്രകൃതികൾക്കുണ്ടാകുന്നത്. അവർ മരണാനന്തരം മൃഗാദികളായിത്തീരുന്നതാണ്.

കാര്യം, കാരണം, വിഷയം എന്നിവയായി പരിണമിച്ചു നില്ക്കുന്ന ഗുണങ്ങളിൽനിന്നു ഭിന്നമായി ഒരു കർത്താവില്ലെന്നും, എല്ലാ കർമ്മങ്ങളുടേയും കർത്താക്കൾ ഗുണങ്ങൾ മാത്രമാണെന്നും ആത്മാവ് ഗുണവ്യാപാരങ്ങൾക്ക് സാക്ഷി മാത്രമാണെന്നും അറിയുമ്പോൾ ആത്മജ്ഞാനി മോക്ഷം പ്രാപിക്കുന്നതാണ്. അവിദ്യോപാധിഭൂതങ്ങളും ദേഹോത്പത്തിക്ക് ബീജഭൂതങ്ങളുമായ ഈ ഗുണങ്ങളെ ജീവിച്ചിരിക്കുമ്പോൾത്തന്നെ അതിക്രമിക്കുവാൻ കഴിയുന്ന ആത്മജ്ഞാനി ജനനമരണദുഃഖങ്ങൾ വിട്ട് മുക്തനായിത്തീരുന്നതാണ്.

ജീവിച്ചിരിക്കുമ്പോൾതന്നെ ഗുണങ്ങളെ അതിക്രമിക്കുവാനും മോക്ഷം പ്രാപിക്കുവാനും കഴിയും എന്ന ഭഗവാന്റെ വചനം കേട്ടിട്ട് അർജ്ജുനൻ ഇങ്ങനെ ചോദിച്ചു:

"അല്ലയോ ഭഗവാനേ, സത്ത്വരജസ്തമസ്സുകളാകുന്ന ഈ മൂന്നു ഗുണങ്ങളേയും ജീവിച്ചിരിക്കുമ്പോൾതന്നെ അതിക്രമിക്കുവാൻ കഴിയുമെന്ന് അവിടുന്ന് അരുളിച്ചെയ്തുവല്ലോ. അങ്ങനെ ഗുണങ്ങളെ അതിക്രമിച്ചിരിക്കുന്ന ദേഹിയുടെ ലക്ഷണങ്ങൾ എന്തൊക്കെയാണ്? അവന്റെ ആചാരം എന്തായിരിക്കും? എങ്ങനെയാണ് ഈ മൂന്നു ഗുണങ്ങളേയും അതിവർത്തിക്കുവാൻ കഴിയുക?"

ഭഗവാൻ ഇങ്ങനെ മറുപടി പറഞ്ഞു: "എടോ അർജ്ജുനാ! സ്വാഭാവികമായി ഉണ്ടാകാറുള്ള പ്രകാശം, മോഹം, പ്രവൃത്തി എന്നീ ഗുണകാര്യങ്ങളെ ദുഃഖബുദ്ധിയോടുകൂടി ദ്വേഷിക്കാതെയും അവ നിവൃത്തങ്ങൾ ആകുമ്പോൾ സുഖബുദ്ധിയോടുകൂടി ഇരിക്കുന്നവനാരോ, അവനാണ് 'ഗുണാതീതൻ'. ഒരു പക്ഷത്തിലേക്കും ചായാതെ ഗുണാതീതൻ, ഉദാസീനനെപ്പോലെ വർത്തിക്കും. അതുപോലെ ഗുണാതീതത്വം ലഭിക്കുന്നതിനുള്ള മാർഗ്ഗത്തിൽത്തന്നെ നിലനിന്നുകൊണ്ട്, വിവേകദർശനംവഴി, അവൻ ഗുണങ്ങളാൽ ചലിക്കപ്പെടാതെ ജീവിക്കും. കാര്യം, കാരണം, വിഷയം എന്നിവയായി പരിണമിച്ചിട്ടുള്ളവയാണ് ഗുണങ്ങൾ എന്ന വിചാരത്തോടുകൂടി യാതൊരു ചലനവുംകൂടാതെ ഗുണാതീതൻ വർത്തിക്കുന്നതാണ്. ദുഃഖത്തിലും സുഖത്തിലും തുല്യനിലയിൽ വർത്തിക്കുന്നവനും എല്ലായ്പോഴും ആത്മനിഷ്ഠനും പ്രസന്നനുമായി ഇരിക്കുന്നവനും, മൺകട്ട, കല്ല്, സ്വർണ്ണം ഇവയെ സമമായി കാണുന്നവനും, ആത്മസ്തുതിയേയും, ആത്മനിന്ദയേയും തുല്യമായി കുരുതുന്നവനുമായ ധീരനെ ഗുണാതീതനായി പരിഗണിക്കാം. അതുപോലെ പൂജയിലും നിന്ദയിലും ഒരേ വികാരത്തോടുകൂടിയിരിക്കുന്നവനും, ശത്രുവിലും മിത്രത്തിലും ഒരേ ഭാവത്തോടുകൂടിയവനും, ദേഹത്തിന്റെ ധാരണത്തിന്നുവേണ്ടിയുള്ളതൊഴിച്ച് എല്ലാ കർമ്മങ്ങളേയും പരിത്യജിച്ചവനുമായ മഹാനെ ഗുണാതീതൻ എന്നു പറയുന്നു. ഈശ്വരനും നാരായണനും സർവ്വഭൂതഹൃദയാശ്രിതനുമായ എന്നെ മാറ്റമില്ലാത്ത ഭക്തിയോടുകൂടി ഭജിക്കുന്നവർ തീർച്ചയായും സത്ത്വരജസ്തമോമയങ്ങളായ ഗുണങ്ങളെ അതിക്രമിച്ച് മുക്തനായിത്തീരുന്നതാണ്. എന്തുകൊണ്ടെന്നാൽ അമൃതവും അവ്യയവുമായ ജ്ഞാനനിഷ്ഠാലക്ഷണവും ശാശ്വതവുമായ ധർമ്മത്തിന്റേയും, തത്ഫലവും ഐകാന്തികവുമായ സുഖത്തിന്റേയും പ്രതിഷ്ഠയാകുന്നു ഞാൻ.

## അദ്ധ്യായം 14

**ഗുണത്രയവിഭാഗയോഗം** –. ശരീരത്തിൽനിന്ന് വേറിട്ടിരിക്കുന്ന ആത്മാവ് നിത്യമുക്തനും സച്ചിദാനന്ദഘനസ്വരൂപനുമാണെന്നും സദസദ്യോനികളിൽ ജനിക്കുവാൻ കാരണം ഗുണസം

ഗമാണെന്നും സ്ഥാപിച്ചതിന്റെശേഷം ഗുണങ്ങളുടെ സ്വരൂപത്തെയും, ആ ഗുണങ്ങൾ പുരുഷനെ എങ്ങനെ ബന്ധിക്കുന്നു എന്നുള്ളതിനെയും പുരുഷന്നു ഗുണബന്ധമോചനം എങ്ങനെ സിദ്ധിക്കും എന്നുള്ളതിനെയും വിസ്തരിച്ചു കാണിക്കുവാൻ ഈ അദ്ധ്യായം ആരംഭിക്കുന്നു.

ശ്രീഭഗവാൻ പറഞ്ഞു:

1. പരം ഭൂയഃ പ്രവക്ഷ്യാമി
ജ്ഞാനാനാം ജ്ഞാനമുത്തമം
യജ്ജ്ഞാത്വാ മുനയഃ സർവ്വേ
പരാം സിദ്ധിമിതോ ഗതാഃ.

വീണ്ടും ഞാൻ ജ്ഞാനത്തിൽവെച്ച് ഉത്തമവും പരമവുമായ ജ്ഞാനം ഉപദേശിച്ചുതരാം. ഈ ജ്ഞാനം ഗ്രഹിച്ചിട്ടാണ് എല്ലാ മുനിമാരും സംസാരബന്ധത്തിൽനിന്ന് മുക്തരായി പരമമായ സിദ്ധിയെ പ്രാപിച്ചിട്ടുള്ളത്.

മൂന്നുവിധം ഗുണഭാവങ്ങളെക്കൊണ്ട് പ്രകൃതി ജഗത്തിനെ മോഹിപ്പിക്കുന്നു. ഇച്ഛ, ദ്വേഷം മുതലായ ദ്വന്ദ്വങ്ങൾകാരണമായി ജീവജാലം അധഃപതിക്കുന്നു. ഇപ്രകാരം പ്രകൃതിയുടെ മൂന്നു ഗുണങ്ങളെ ഇതിന്നു മുമ്പെ പലപ്പോഴായി വ്യക്തമാക്കിയിട്ടുണ്ട്. എങ്കിലും ആ ഗുണങ്ങളെക്കുറിച്ച് എടോ അർജ്ജുനാ! ഞാൻ നിനക്ക് വ്യക്തമായി വിസ്തരിച്ചു പറഞ്ഞുതരാം. ഗുണങ്ങളെയും, അതിന്റെ കാര്യങ്ങളേയും കുറിച്ച് ഇപ്പോൾ ഞാൻ പറയുന്നതിനെ നന്നായറിയുന്നത് സാംഖ്യം, യോഗം, കർമ്മം എന്നിവയെക്കുറിച്ചുള്ള അറിവിനെ അപേക്ഷിച്ചും, ക്ഷേത്രം, ക്ഷേത്രജ്ഞൻ എന്നിവയെപ്പറ്റി മുമ്പു പറഞ്ഞവയെക്കുറിച്ചുള്ള അറിവിനെക്കാളും ശ്രേഷ്ഠമാകുന്നു. അങ്ങനെ പറയുവാൻ കാരണം ഉത്തമമായ പരമപുരുഷാർത്ഥത്തിന്റെ അന്തരംഗസാധനം ഇതാകുന്നു. രോഗാദിബാധകൾ ഉണ്ടായതിന്നുശേഷം അതിനെ മാറ്റുവാനുള്ള മാർഗ്ഗം അറിയുന്നതിനെക്കാൾ നല്ലത് രോഗാദിബാധ പിടിപെടാതിരിപ്പാനുള്ള മാർഗ്ഗം അറിയുന്നതാണല്ലോ. ശ്രവണാദികൾനിമിത്തം ലഭിച്ച ജ്ഞാനം രക്ഷപ്പെടുത്താനുപകരിക്കുന്നതിനാലും ത്രിഗുണങ്ങളെ അതിക്രമിക്കുന്നതിന്നുള്ള ജ്ഞാനം മുക്തിക്കു പരമകാരണമാകുന്നതിനാലും ഈ ജ്ഞാനത്തെ പ്രാപിച്ചു ശുക്ലാദികളായ സകല യതികളും ത്രിഗുണബന്ധത്തിൽനിന്നു വേറിട്ട് പരമമായ കൈവല്യത്തെ പ്രാപിച്ചിരിക്കുന്നു. പ്രിയപ്പെട്ട നിനക്ക് ഞാൻ ചെയ്യുന്ന ത്രിഗുണസ്വരൂപോപദേശത്തെ നന്നായി ശ്രദ്ധിച്ച് കേട്ടുകൊള്ളുക.

2. ഇദം ജ്ഞാനമുപാശ്രിത്യ
മമ സാധർമ്മ്യമാഗതാഃ
സർഗ്ഗേഽപി നോപജായന്തേ
പ്രലയേ ന വ്യഥന്തി ച.

ഈ ജ്ഞാനത്തെ ആശ്രയിച്ച് എന്റെ സാധർമ്മ്യത്തെ (ഭഗവദ് ഭാവത്തെ ' പരമാർത്ഥഭാവത്തെ) പ്രാപിക്കുന്നവൻ സൃഷ്ടികാലത്തിൽ ജനിക്കുകയോ, പ്രളയകാലത്തിൽ ദുഃഖിക്കുകയോ (മരണദുഃഖം അനുഭവിക്കുകയോ) ചെയ്യുന്നില്ല (ജനനമരണരൂപമാകുന്ന സംസാരത്തെ അവർ കടക്കുന്നു.)

ഗുണത്രയസ്വരൂപജ്ഞാനം സമ്പാദിക്കുവാൻ മുമുക്ഷുക്കൾ അധികം ശ്രദ്ധിക്കണം എന്നു ധരിപ്പിക്കുവാൻ ആ ജ്ഞാനം മുക്തിക്കു പരമമായ കാരണമാണ് എന്നു പറഞ്ഞതിനെ ഒന്നുകൂടെ ബലപ്പെടുത്തുന്നു. ഇപ്പോൾ ഞാൻ പറയുവാൻ ഭാവിക്കുന്ന ജ്ഞാനം സിദ്ധിച്ചവർ ചെയ്യേണ്ടതെന്താണെന്നറിഞ്ഞ് നിരന്തരബ്രഹ്മനിഷ്ഠയെ ആശ്രയിച്ച് എന്റെ സമാനധർമ്മത്തെ (പരിപൂർണ്ണഭാവത്തെ) പ്രാപിച്ചവരായി മഹത്ത്വാദികളുടെ ഉൽപത്തികാലത്തിലും അവർ ഉത്ഭവിക്കുന്നവരല്ല. ബ്രഹ്മാവിന്നുപോലും ആ കാലങ്ങളിൽ ഉത്ഭവമുണ്ട്, ഇവർക്കില്ല. അതുപോലെതന്നെ ബ്രഹ്മപ്രലയത്തിലും ഇവർക്കു ചലനമില്ല. ജനനകാരണമായ പ്രകൃതിബന്ധം നിർമ്മൂലം നശിച്ചതിനാൽ ഇവർ നിത്യനിരതിശയാനന്ദസ്വരൂപനായ എന്നിൽ ഏകമായി ഭവിച്ചവരാകുന്നു. ബ്രഹ്മാവിന്റെ ജനനത്തിൽ മറ്റുള്ള സകല ജീവന്മാർക്കും ജനനവും പ്രലയത്തിൽ നാശവും ഉണ്ടാകുമെന്നു മുമുക്ഷുക്കൾക്ക് സംശയമുണ്ടാകാതിരിപ്പാൻ ഇങ്ങനെ വിവരിച്ചതാണെന്നു ധരിക്കേണ്ടതാണ്.

3. മമ യോനിർ മഹദ്ബ്രഹ്മ
തസ്മിൻ ഗർഭം ദധാമ്യഹം
സംഭവഃ സർവ്വഭൂതാനാം
തതോ ഭവതി ഭാരത!

ഹേ ഭാരതാ! എന്റെ യോനി (ഗർഭാധാനസ്ഥാനം) മഹദ്ബ്രഹ്മം (പ്രകൃതി) ആകുന്നു. അതിൽ ഞാൻ ഗർഭത്തെ ആധാനംചെയ്യുന്നു; ബീജനിക്ഷേപം ചെയ്യുന്നു. അതിൽനിന്നത്രേ സർവ്വഭൂതങ്ങളുടേയും ഉൽപത്തി.

സത്ത്വം രജസ്സ് തമസ്സ് എന്നീ ഗുണത്രയസാമ്യാവസ്ഥയാകുന്ന ലക്ഷണത്തോടുകൂടിയ പ്രകൃതി (ഈശ്വരനിൽ ഇരിക്കുന്ന ശക്തി) യാതൊന്നോ അത് അതിൽനിന്നുണ്ടായിരിക്കുന്ന സകലകാര്യങ്ങളെക്കാൾ മഹത്തായതുകൊണ്ടും, ബ്രഹ്മോപാധിയാകയാൽ ബൃഹത്തായതുകൊണ്ടും, മഹത്തായ ബ്രഹ്മം എന്നു പറയപ്പെടുന്ന ആ പ്രകൃതി, എന്റെ ഉപാധിയാകുന്നു. അതിൽ ചൈതന്യസ്വരൂപനായ ഞാൻ ആ പ്രകൃതിയുടേയും സൽഗുണങ്ങളുടേയും വികാരരൂപേണയുള്ള പരിണാമത്തിന്നായി എന്റെ വീര്യത്തെ (ചൈതന്യത്തെ) ആധാനംചെയ്യുന്നു. ഞാനതിൽ പ്രതിബിംബിക്കുന്നു. അതിൽനിന്ന് എന്റെ പ്രതിബിംബസാന്നിധ്യംകൊണ്ട് മഹദാദികളായ എല്ലാഭൂതങ്ങളും അവയുടെ സമ്മേളനത്താൽ നാലുവിധപ്രാണിവർഗ്ഗങ്ങളും ഉത്ഭവിക്കുന്നു. അതുകൊണ്ട് പ്രകൃതിക്കും തൽഗുണങ്ങൾക്കും അവയുടെ കാര്യം നിർവ്വഹിപ്പാനുള്ള ശക്തി സ്വതേയുള്ളതല്ല. എന്റെ സാന്നിദ്ധ്യത്താൽ ഉണ്ടായതാണെന്നു ധരിച്ചുകൊള്ളുക. പ്രകൃതി മാതാവും ബീജാധാനംചെയ്യുന്ന ഞാൻ പിതാവുമാണെന്നു ധരിക്കുക.

4. സർവ്വയോനിഷു കൗന്തേയ!
മൂർത്തയഃ സംഭവന്തി യാഃ
താസാം ബ്രഹ്മ മഹദ്യോനി-
രഹം ബീജപ്രദഃ പിതാ.

ഹേ കൗന്തേയാ! സർവ്വയോനികളിലും ജനിക്കുന്ന മൂർത്തികൾക്കെല്ലാം (ചരാചരരൂപങ്ങൾക്കെല്ലാം) മഹദ്ബ്രഹ്മമത്രേ (പ്രകൃതിയത്രേ) യോനി. ഞാൻ ബീജപ്രദനായ (ഗർഭാധാനകർത്താവായ) പിതാവാകുന്നു.

ജഗത്തിനെ ഉത്ഭവിപ്പിക്കുവാൻ പ്രകൃതിക്കു സാധിച്ചത് ഈശ്വരാനുഗ്രഹബലത്താലാണ് എന്നു മുമ്പേ കാണിച്ചതിന്നുശേഷം സർവ്വജഗത്തിന്റെ മാതൃസ്ഥാനം പ്രകൃതിക്കും; ഗർഭാധാനകാരണത്വം നിമിത്തം പിതൃസ്ഥാനം ഈശ്വരന്നുമാണെന്നു വ്യക്തമാക്കുന്നു. എടോ അച്ഛൻപെങ്ങളുടെപുത്രാ! നിന്റെ മോഹനിവൃത്തിക്കായി ജഗത്തിന്റെ ഉൽപത്തിരഹസ്യത്തെ ഞാൻ നിനക്കുപദേശിക്കുന്നു. നീ അതിനെ ശ്രദ്ധിച്ചു കേട്ടുകൊള്ളുക. ദേവൻ, മനുഷ്യൻ, തിര്യക്ക് എന്നീ സകലയോനികളിലും ഏതേതുവിധം പ്രാണിദേഹങ്ങൾ ഉണ്ടാകുന്നുവോ അവയുടെ എല്ലാം ഉൽപത്തിസ്ഥാനം മൂലപ്രകൃതിയാകുന്നതുകൊണ്ട് മാതൃസ്ഥാനം പ്രകൃതിക്കും, അതിൽ ഗർഭാധാനംചെയ്യുന്നതു സർവ്വേശ്വരനായ ഞാനായതുകൊണ്ട്, പിതൃസ്ഥാനം എനിക്കുമാണ്. എന്നാൽ പ്രകൃതിയാകട്ടെ എന്നിൽനിന്നു ഭിന്നയല്ലാത്തതുകൊണ്ട് ജഗന്മാതാവും പിതാവും ഞാൻതന്നെയാണെന്നും കാരണത്തിൽ നിന്ന് കാര്യം ഭിന്നമല്ലെന്നുള്ള ന്യായപ്രകാരം ജഗത്സ്വരൂപത്തിൽ വിളങ്ങുന്നവൻ ഞാൻതന്നെയാണെന്നും ബുദ്ധിശാലിയായ നീ ധരിച്ചുകൊള്ളണം.

ഇതുവരെ വിവരിച്ചതിൽ ഈ കാര്യം സ്പഷ്ടമാക്കിയിട്ടുണ്ട്. ഇതിൽനിന്ന് മോക്ഷാർത്ഥികൾ ധരിക്കേണ്ടതായ സാരം എന്തെന്നു പറയാം. ജഗന്മാതാവായ പ്രകൃതിയുടേയും ജഗൽപ്പിതാവായ സർവ്വേശ്വരന്റേയും പ്രസാദംകൊണ്ടു മാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളൂ. പ്രകൃത്യാംശമാണു ബുദ്ധി. അതിൽ രാഗദോഷമില്ലാതാകുന്നത് ഏതൊന്നോ അതാണ് പ്രകൃതി. ജനനി പ്രസാദിച്ചു എന്നതിന്റെ ലക്ഷണം, ബുദ്ധിയിൽ പ്രതിബിംബിച്ചിരിക്കുന്ന ജ്ഞാനം ഏതൊന്നോ അതാണ് സർവ്വേശ്വരാംശം. ആ ജ്ഞാനത്താൽ ഇന്ദ്രിയപ്രീതികരങ്ങളായ വിഷയങ്ങൾ ദുഷ്ടങ്ങളും ബന്ധഹേതുക്കളുമാണെന്ന് അറിയുവാൻ സാധിച്ചുവെങ്കിൽ, സർവ്വേശ്വരപ്രസാദവും സിദ്ധിക്കുന്നു. അനന്തരഫലം മുക്തിയാകുന്നു. "ജ്ഞാനപ്രസാദേന വിശുദ്ധസത്വഃ" ജ്ഞാനം തെളിയുമ്പോൾ അന്തഃകരണം തെളിയുന്നു. 'ബുദ്ധിയെ പ്രകാശിപ്പിക്കുന്ന ആ ദേവനെ ഞാൻ ശരണംപ്രാപിക്കുന്നു' എന്നായിരിക്കണം മോക്ഷേച്ഛയുള്ളവന്റെ പ്രാർത്ഥന. ഇപ്രകാരം ഉപനിഷദ്വാക്യങ്ങളും "ബുദ്ധിപ്രസാദാച്ച ശിവപ്രസാദാത് ഗുരുപ്രസാദാത് പുരുഷസ്യ മുക്തിഃ" എന്നുള്ള സ്മൃതിവാക്യങ്ങളും മുകളിൽ കാണിച്ച രഹസ്യാർത്ഥം അടങ്ങിയിരിക്കുന്നവയാകുന്നു.

5. സത്ത്വം രജസ്തമ ഇതി
ഗുണാഃ പ്രകൃതിസംഭവാഃ
നിബധ്നന്തി മഹാബാഹോ!
ദേഹേ ദേഹിനമവ്യയം

ഹേ മഹാബാഹോ! സത്ത്വം, രജസ്സ്, തമസ്സ് എന്നിങ്ങനെ പ്രകൃതിയിൽനിന്നും ജനിക്കുന്ന മൂന്നു ഗുണങ്ങളും ദേഹത്തിൽ സ്ഥിതിചെയ്യുന്ന അവ്യയനായ ദേഹിയെ ബന്ധിക്കുന്നു.

ഭഗവാന്റെ അനുഗ്രഹത്താൽ പ്രകൃതിക്കും അതിന്റെ ഗുണങ്ങൾക്കും സ്വകാര്യനിർവ്വഹണസാമർത്ഥ്യം സിദ്ധിച്ചിരിക്കുന്നുവെന്ന് ഉപദേശിച്ചതിന്നുശേഷം ഗുണങ്ങളെ വേർതിരിച്ച് ജീവനെ ബന്ധിക്കുന്നത് ഗുണങ്ങളാണെന്നുപദേശിക്കുന്നു. സത്ത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങൾ പ്രകൃതിയാകുന്ന ഉപാദാനത്തോടുകൂടിയവയാകുന്നു. സത്ത്വാദിഗുണങ്ങൾ ശൗക്ല്യാദിഗുണങ്ങൾപോലെ ദ്രവ്യത്തെ ആശ്രയിച്ചിരിക്കുന്നവയല്ല. പിന്നെയോ പ്രകൃതിസ്വരൂപംതന്നെയാണ് പ്രകൃതിയെ ആശ്രയിച്ചിരിക്കുന്ന വ്യത്യസ്തഗുണങ്ങളല്ലെന്നു സാരം. അതുകൊണ്ട് പ്രകൃതി ഏതുവിധം സർവ്വഗതയാണോ അതുപോലെ സത്ത്വാദികളും സർവ്വഗതങ്ങളാകുന്നു. കാര്യകാരണഭേദന്യായത്താൽ പ്രകൃത്യാത്മകമാണ് ജഗത്ത് എന്നതുപോലെതന്നെ ഗുണാത്മകമാണു ജഗത്തെന്നും കണ്ടുകൊള്ളേണ്ടതാണ്. പുറമെ ശബ്ദാദിവിഷയങ്ങളായിട്ടും ഉള്ളിൽ രാഗദ്വേഷാദികളായിട്ടും പരിണമിച്ചിരിക്കുന്ന സത്ത്വാദിഗുണങ്ങൾ സ്വതേ നാശരഹിതനാണെങ്കിലും ആത്മാവിനെ (പ്രത്യഗ്സ്വരൂപത്തെ) ആച്ഛാദനംചെയ്ത് ദേഹാത്മ ഭാവത്തെ ജനിപ്പിച്ച് ദേഹത്തിൽ ബന്ധിക്കുന്നു. ദേഹധർമ്മങ്ങളായ എല്ലാ വികൃതികളും തനിക്കുള്ളതാണെന്ന് ആത്മാവുതന്നെ വിചാരിക്കുന്നു. അതുകൊണ്ട് നാശരഹിതനായ ആത്മാവ് ജനിമൃതികളുള്ളവനാണെന്നു തെറ്റിദ്ധരിച്ച് സംസാരത്തിൽ കുടുങ്ങിയിരിക്കുന്നു. പരമാത്മാവായിത്തന്നെയിരിക്കുന്ന ജീവന്ന് ബന്ധത്തെ ഉണ്ടാക്കിയിരിക്കുന്നത് സത്ത്വാദിഗുണങ്ങളാണെന്ന് ധരിക്കണം.

ആത്മാവിന്ന് ഇന്ദ്രിയങ്ങളോടു ചേർച്ചയില്ല. പ്രകൃതിയാണ് കർമ്മംചെയ്യുന്നത്. ആത്മാവ് കർമ്മത്തോടോ, അതിന്റെ ഫലത്തോടോ ചേരുന്നില്ല. ജനിക്കുന്നില്ല, മരിക്കുന്നില്ല എന്നെല്ലാം മുമ്പെ പറഞ്ഞിരിക്കെ ഇപ്പോൾ പറയുന്നത് അതിന്നു വിരുദ്ധമായിട്ടല്ലേ എന്നു ശങ്കിക്കേണ്ടതില്ല. കൂടസ്ഥനും, അസംഗതനും, ജ്ഞാനസ്വരൂപനുമായ ആത്മാവിനെ ബന്ധം നേരിടുന്നു എന്നിവിടെ പറഞ്ഞത് അഭ്യാസത്തിന്നു ഹേതുവായ അജ്ഞാനംനിമിത്തമാണെന്നു കണ്ടുകൊള്ളേണ്ടതാണ്. സ്വതേ ആത്മാവ് ബദ്ധനുമല്ല, മുക്തനുമല്ല. അജ്ഞാനദശയിൽ ബദ്ധൻ എന്നും അതിന്റെ അഭാവത്തിൽ മുക്തൻ എന്നുമുള്ളത് രണ്ടും കല്പിതംമാത്രമാണ്. ബന്ധം കല്പിതമായതുകൊണ്ട് മുക്തിയും കല്പിതംതന്നെ. സത്ത്വാദിഗുണബന്ധം ജീവന്നുണ്ടായി എന്ന് തെറ്റായിട്ടു ധരിക്കുമ്പോൾ ജീവന്നു ദേഹബന്ധം നേരിടുന്നു. വിദ്വാന്നും ഈ ദോഷം നേരിടുന്നു. ഭരതൻ മാൻകുട്ടിയിൽ ദയ കാണിച്ചതുകൊണ്ട് മാനായി ജനിക്കേണ്ടിവന്നുപോലും. അതുകൊണ്ട് സത്ത്വാദിഗുണങ്ങൾനിമിത്തം സ്വരൂപവിസ്മൃതിക്ക് ഇട വരുത്താതെ സദാ സ്വാത്മാവിൽത്തന്നെ ഇരുന്നുകൊള്ളണം എന്ന് ബോധിപ്പിക്കുന്നതിൽ ഈ അദ്ധ്യായം ആരംഭിച്ചിരിക്കുന്നു. സത്വാദികൾക്ക് ഗുണങ്ങൾ എന്ന പേരു മാത്രമാണ് ബന്ധമൂലമാകയാൽ ദോഷങ്ങൾതന്നെയാണ് അവ എന്ന് അറിയണം.

6. തത്ര സത്ത്വം നിർമ്മലത്വാത്
പ്രകാശകമനാമയം
സുഖസങ്ഗേന ബധ്നാതി
ജ്ഞാനസങ്ഗേന ചാനഘ!

ഹേ, അനഘാ! പാപഹീനാ! അവയിൽ സത്ത്വഗുണം നിർമ്മലത്വംനിമിത്തം (പ്രകാശിപ്പിക്കുന്നതും) അനാമയവും (ദോഷരഹിതവും) ആകുന്നു. അത് സുഖത്തിനോടും ജ്ഞാനത്തിനോടുമുള്ള സംഗം കൊണ്ട് ദേഹിയെ ബന്ധിക്കുന്നു.

ഗുണങ്ങളുടെ കാര്യത്തെ സാമാന്യേന പറഞ്ഞതിന്നുശേഷം ഓരോ ഗുണത്തിന്റേയും സ്വരൂപത്തേയും കാര്യത്തേയും വ്യക്തമാക്കുന്നു. ആ മൂന്നു ഗുണങ്ങളിൽ സത്ത്വം എന്ന ഗുണം രജസ്തമോഗുണങ്ങളുടെ ചേർച്ചയില്ലാതെ സ്വച്ഛമായതുകൊണ്ട് നിസ്സംഗനായ പരമാത്മാവിനെ ദർശിപ്പിക്കുന്നതിന്നു സമർത്ഥമാകുന്നു. ജീവന്നുള്ള ഭ്രമത്തെ നശിപ്പിച്ച് സ്വരൂപസാക്ഷാൽക്കാരത്തെ സാധിപ്പിക്കുന്നതിന്ന് സമർത്ഥവുമാണ്. അതുകൊണ്ടുതന്നെ ചിത്തവിക്ഷേപത്തിന്നിടവരുത്താതുമാകുന്നു. അങ്ങനെയൊക്കെയാണെങ്കിലും. അതിലും സഹജമായ ചില ദോഷങ്ങളുണ്ട്. അതിന്റെ വ്യാപ്തി ബ്രഹ്മവിത്തിനേയും സ്വാനന്ദാനുഭൂതിയിൽനിന്നു ചലിപ്പിക്കുന്നതാണ്. എങ്ങനെയെന്നാൽ, അതു സുഖത്തിൽ താൽപര്യം ജനിപ്പിക്കും, ഇഷ്ടമുള്ള ശബ്ദസ്പർശാദികളിൽ ഇന്ദ്രിയങ്ങൾക്ക് ആഗ്രഹം വളർത്തും. അങ്ങനെയായാൽ ബ്രഹ്മവിത്തായിരുന്നാലും അവൻ വിഷയാസക്തനായിത്തീരും. മാത്രമല്ല, ജ്ഞാനാസക്തികൊണ്ടും ജീവനെ ബന്ധിക്കും. സാംഖ്യം, മീമാംസ, യോഗം, തർക്കം, തന്ത്രം ഇങ്ങനെ ശാസ്ത്രങ്ങളെ പഠിച്ചും അർത്ഥനിരൂപണം ചെയ്തുംകൊണ്ട് അവനെ ബഹിർമുഖനാക്കിത്തീർക്കും. അതും നിരതിശയസ്വരൂപാനന്ദത്തിൽനിന്നു വിട്ടിരിക്കുന്നതായ ദോഷമാണല്ലോ. ഇപ്രകാരം സ്വച്ഛമായ സത്ത്വഗുണത്തേയും ബ്രഹ്മജിജ്ഞാസു അതിക്രമിക്കുകതന്നെ വേണം. രജസ്തമോഗുണങ്ങളുടെ ബാധതീർക്കുവാൻ സത്ത്വഗുണം സഹായിക്കും. എന്നാലും, സ്വദോഷത്തെക്കൊണ്ട് ജീവനെ ബദ്ധനുമാക്കും എന്നു ചുരുക്കം. ശാസ്ത്രാഭ്യാസം അർത്ഥചിന്തനം മുതലായവ ദോഷമാണോ എന്നു ശങ്കിക്കേണ്ടതില്ല. സ്വരൂപമായ നിത്യാനന്ദത്തെ അനുഭവിക്കുന്നതിൽ തടസ്സപ്പെടുന്ന യാതൊന്നും ഗുണമല്ല. ദോഷംതന്നെയാണ് എന്നു കണ്ടുകൊള്ളേണ്ടതാണ്. പാത്രത്തിലെ ക്ലാവുകളയുവാൻ മറ്റൊരു വസ്തു തേച്ചുകഴിഞ്ഞാൽ ആ ചളിയേയും ശുദ്ധജലംകൊണ്ടു കഴുകിക്കളയേണ്ടി വരുന്നു. അതുപോലെ രജസ്തമോഗുണദോഷങ്ങളെ നീക്കംചെയ്യുവാൻ സഹായിച്ച സത്വത്തേയും അന്തഃകരണത്തിൽ നിന്നും നീക്കം ചെയ്യേണ്ടതായി വരുന്നു. അപ്പോൾ മാത്രമേ സ്വരൂപാനന്ദം അനുഭവപ്പെടുകയുള്ളൂ. ജ്ഞാനോദയത്തിന്നുശേഷം ശബ്ദജാലങ്ങളിൽനിന്നു മനസ്സിനെ പിൻവലിക്കേണ്ടതാണ് എന്നു വ്യക്തമാക്കിയിരിക്കുന്നു.

7. രജോ രാഗാത്മകം വിദ്ധി
തൃഷ്ണാസങ്ഗസമുദ്ഭവം

തന്നിബധ്നാതി കൗന്തേയ!

കർമ്മസംഗേന ദേഹിനം.

ഹേ, കൗന്തേയാ! രജോഗുണം രാഗാത്മകമാണെന്ന് അറിയുക. തൃഷ്ണ, സംഗം എന്നിവ ആ രജോഗുണത്തിൽനിന്നാണ് ജനിക്കുന്നത്. അത് കർമ്മത്തിലുള്ള സംഗം (കർമ്മാസക്തി) ഹേതുവാൽ ദേഹിയെ നല്ലപോലെ ബന്ധിക്കുന്നു.

സത്ത്വഗുണത്തിന്റെ സ്വരൂപവും അതിന്റെ കാര്യവും പറഞ്ഞതിന്നുശേഷം രജോഗുണസ്വരൂപത്തേയും അതിന്റെ കാര്യത്തേയും പറയുന്നു. രജോഗുണത്തിന്റെ സ്വരൂപം രാഗമാകുന്നു. പുഷ്പമാല്യം, ചന്ദനം, യുവതി, എന്നിവയിൽ താൽപര്യത്തിന്റേയും, കിട്ടാതിരിക്കുന്ന സുഖവിഷയത്തിൽ ആശയുണ്ടാക്കുക എന്ന തൃഷ്ണയുടേയും, കിട്ടിയവയെ വിടാതിരിക്കാൻ അധികം താൽപര്യം ഉണ്ടാവുക എന്ന സംഗത്തിന്റേയും ഉൽപത്തിസ്ഥാനവുമാണെന്ന് ധരിക്കണം. ആ രജോഗുണം ആത്മജ്ഞാനിയെപ്പോലും ഐഹികവും ആമുഷ്മികവുമായ ഫലങ്ങളെ ആഗ്രഹിപ്പിച്ചുകൊണ്ട് ചെയ്യുവാനുള്ള കർമ്മങ്ങളിൽ ഏർപ്പെടുത്തി കർമ്മഠനാക്കിത്തീർക്കുന്നു. ഈവക ലക്ഷണംകൊണ്ട് രജോഗുണത്തെ അറിഞ്ഞ് അതിനെ ജയിക്കേണ്ടതാണ് എന്ന് അഭിപ്രായപ്പെടുന്നു.

8. തമസ്ത്വജ്ഞാനജം വിദ്ധി

മോഹനം സർവ്വദേഹിനാം

പ്രമാദാലസ്യ നിദ്രാഭി-

സ്തന്നിബധ്നാതി ഭാരത!

ഹേ ഭാരതാ! സർവ്വദേഹികളുടേയും മോഹകാരണമായ തമസ്സ് അജ്ഞാനത്തിൽനിന്ന് ജനിക്കുന്നുവെന്ന് നീ അറിയുക. അത് ദേഹിയെ ബന്ധിക്കുന്നത് പ്രമാദം, ആലസ്യം, നിദ്ര എന്നിവയെക്കൊണ്ടാണ്.

ഇനി തമോഗുണത്തിന്റെ സ്വരൂപത്തേയും അതിന്റെ കാര്യത്തേയും പറയുന്നു. 'തു' ശബ്ദം തമോഗുണത്തിൽ പ്രത്യേക ദോഷാധിക്യത്തെയാണ് കാണിക്കുന്നത്. സത്ത്വവും രജസ്സും പ്രകൃതിസ്വരൂപംതന്നെയാണ് എങ്കിലും അജ്ഞാനം വിട്ടുപിരിയാതെതന്നെയിരിക്കുന്നതുകൊണ്ട് തമോഗുണം ആ അജ്ഞാനത്തിൽനിന്നുതന്നെ ജനിച്ചതാണെന്നും അതുകൊണ്ട് ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സകല പ്രാണികളുടേയും സത്ത് അസത്ത് എന്നുള്ള വിഭാഗജ്ഞാനത്തെ സ്വവ്യാപ്തികൊണ്ട് ഇല്ലാതാക്കുമെന്നും അറിഞ്ഞുകൊള്ളുക. പ്രമാദം, ആലസ്യം, നിദ്ര എന്നിവകൊണ്ട് ആത്മജ്ഞാനിയേയും ബന്ധിക്കും. ആത്മവിചാരത്തിൽ ജാഡ്യത്തെ ജനിപ്പിക്കും. പ്രയത്നപ്പെട്ട് സാധിക്കേണ്ടതായ കാര്യത്തെ മറക്കുന്നതാണ് പ്രമാദം. നാളെയാകട്ടെ, മറ്റന്നാളാകട്ടെ, എന്നുള്ള അലസതയെ ആലസ്യം എന്നു പറയുന്നു. ബുദ്ധിയുടെ ജാഡ്യാധിക്യം നിമിത്തം ചെയ്യേണ്ടതിനെ പരിത്യജിച്ചിരിക്കുന്നത് നിദ്രയാകുന്നു. ഈ മൂന്നു ദോഷങ്ങളെയാണ് തമോഗുണം ജനിപ്പിക്കുന്നത്. മൂന്നു ശ്ലോകംകൊണ്ട് മൂന്നു ഗുണങ്ങളുടെ സ്വരൂപത്തേയും കാര്യങ്ങളേയും വെളിവാക്കിയതിൽനിന്ന് അതാതു കാര്യങ്ങൾകൊണ്ട് അതാതു ഗുണങ്ങളെ അറിഞ്ഞിട്ട് മോക്ഷാർത്ഥി അതാതു ദോഷങ്ങളെ പരിഹരിക്കുവാൻ ശാസ്ത്രവും ആചാര്യനും ഉപദേശിച്ചിരിക്കുന്ന മാർഗ്ഗങ്ങളെ അവലംബിച്ച് ഗുണജന്യങ്ങളായ ദോഷങ്ങളിൽനിന്നു വിമുക്തനായി നിരന്തരം ആത്മാനുസന്ധാനത്തിൽ സ്ഥിരനിഷ്ഠയുള്ളവനായിരിക്കണം എന്ന് ധരിപ്പിച്ചിരിക്കുന്നു.

9. സത്ത്വം സുഖേ സഞ്ജയതി

രജഃ കർമ്മണി ഭാരത!

ജ്ഞാനമാവൃത്യ തു തമഃ

പ്രമാദേ സഞ്ജയത്യുത.

ഹേ ഭാരതാ! സത്ത്വഗുണം സുഖത്തിലും, രജസ്സ് കർമ്മത്തിലും ആസക്തിയുണ്ടാക്കുന്നു. എന്നാൽ തമസ്സ് ജ്ഞാനത്തെ മറച്ച് പ്രമാദത്തിലാണ് ആസക്തിയുണ്ടാക്കുന്നത്.

മുമുക്ഷു ജ്ഞാനനിഷ്ഠയെ വിരോധിക്കുന്ന ഗുണങ്ങളേയും അവയുടെ കാര്യങ്ങളേയും അറിഞ്ഞ് അവയെ പരിത്യജിക്കണമെന്ന്, ദൃഢമായറിഞ്ഞിരിക്കണമെന്ന്, ബോധിപ്പിക്കുവാൻ പറഞ്ഞ സംഗതിയെത്തന്നെ ഭഗവാൻ കാരുണ്യംനിമിത്തം വീണ്ടും ചുരുക്കിക്കാണിക്കുന്നു. സത്ത്വഗുണം ജീവാത്മാവിനെ വിഷയസുഖാനുഭവത്തിൽ ആസക്തനാക്കും. രജോഗുണം വൈദികവും ലൗകികവുമായ കർമ്മത്തിൽ ആസക്തി ജനിപ്പിക്കും. തമസ്സാകട്ടെ സ്വരൂപജ്ഞാനത്തെ ആച്ഛാദനംചെയ്ത് കർത്തവ്യബോധത്തെ നിയമേന നശിപ്പിക്കും; ആലസ്യാദിദോഷങ്ങളേയും ഉണ്ടാക്കും എന്നു കാണിപ്പാനാണ് 'ഉത' എന്ന അവ്യയം പ്രയോഗിച്ചിരിക്കുന്നത്.

10. രജസ്തമശ്ചാഭിഭൂയ

സത്ത്വം ഭവതി ഭാരത!

രജഃ സത്ത്വം തമശ്ചൈവ

തമഃ സത്ത്വം രജസ്തഥാ.

ഹേ ഭാരതശ്രേഷ്ഠാ! രജസ്സിനേയും തമസ്സിനേയും കീഴടക്കി സത്ത്വം പ്രബലമായിത്തീരുന്നു. സത്ത്വത്തിനേയും, രജസ്സിനേയും കീഴടക്കി തമസ്സും പ്രബലമായിത്തീരുന്നു.

പ്രകൃതിയെന്നു പറയപ്പെടുന്നത് ഗുണസാമ്യാവസ്ഥയാണല്ലോ. അപ്പോൾ ഗുണങ്ങൾ മൂന്നും സമനിലയിൽ പ്രവർത്തിക്കയല്ലാതെ ആ ഗുണങ്ങൾ അതാതിന്റെ കാര്യങ്ങളെ വെവ്വേറെ ജനിപ്പിക്കുന്നതെങ്ങനെയാണ്? ഈ ശങ്കയ്ക്കു സമാധാനം പറയുന്നു. പ്രാണികളുടെ കർമ്മമനുസരിച്ച് ഫലം അനുഭവിപ്പിക്കുവാൻ ഗുണങ്ങളിൽ ചിലതിന്ന് ആധിക്യവും ചിലതിന്ന് കുറവും ഉണ്ടാകും. സമനിലയിൽ പ്രവർത്തിക്കുകയില്ല. എന്തുകൊണ്ടെന്നാൽ സമനിലയിലായാൽ ഫലത്തിന്ന് വിചിത്രതയ്ക്ക് അവകാശമില്ല. അതുകൊണ്ട് ചിലതിന്ന് ആധിക്യവും ചിലതിന്ന് കുറവും ഉണ്ടാകും എന്നു കാണിക്കുന്നു. ഒരു പ്രാണിക്ക് ജന്മാന്തരകർമ്മമനുസരിച്ച് മിക്കവാറും സുഖാനുഭവത്തിന്നവകാശമുണ്ടെങ്കിൽ സുഖത്തെ ജനിപ്പിക്കുവാൻ ശക്തമായ സത്ത്വഗുണം രജസ്തമോഗുണങ്ങളെ താഴ്ത്തി സ്വയം ആധിക്യത്തെ (ഉൽകർഷത്തെ) പ്രാപിക്കും. രജസ്തമസ്സുകൾ അംഗങ്ങളും സത്ത്വം അംഗിയുമായി കാര്യങ്ങളെ ജനിപ്പിക്കും എന്നു സാരം. അതുപോലെ ഒരു പ്രാണിയുടെ ജന്മാന്തരകർമ്മവാസനയനുസരിച്ച് കർമ്മത്തിലാണ് ആസക്തിയെന്നു വരുമ്പോൾ സത്ത്വത്തേയും തമസ്സിനേയും താഴ്ത്തി രജോഗുണം മേന്മയെ പ്രാപിക്കും. അതുപോലെതന്നെ ഒരു പ്രാണിയുടെ ജന്മാന്തരകർമ്മഫലം ജ്ഞാനോൽപത്തിക്ക് അനുകൂലമല്ലെന്നു വരുമ്പോൾ ജ്ഞാനത്തെ മറയ്ക്കുന്ന സ്വഭാവത്തോടുകൂടിയ തമോഗുണം സത്ത്വരജസ്സുകളെ താഴ്ത്തി തന്റെ നിലയ്ക്ക് ഉയർച്ചവരുത്തും. ഇങ്ങനെ സർവ്വപ്രാണികളുടേയും കർമ്മമനുസരിച്ച് അവയ്ക്കു വിചിത്രമായ സുഖദുഃഖാദികളെ ജനിപ്പിക്കുവാൻ ഗുണങ്ങൾക്കു തമ്മിൽ ദ്വന്ദ്വീഭാവം സംഭവിക്കുന്നതാണ് എന്നറിയേണ്ടതാകുന്നു.

11. സർവ്വദ്വാരേഷു ദേഹേ/സ്മിൻ

പ്രകാശ ഉപജായതേ

ജ്ഞാനം യദാ തദാ വിദ്യാദ്

വിവൃദ്ധം സത്ത്വമിത്യുത.

ഈ ദേഹത്തിൽ സർവ്വദ്വാരങ്ങളിലും (ഇന്ദ്രിയങ്ങളിലും) ജ്ഞാനത്തിന്റെ പ്രകാശം എപ്പോൾ ഉണ്ടാകുന്നുവോ, അപ്പോൾ സത്ത്വം (സത്ത്വഗുണം) വർദ്ധിച്ചിരിക്കുന്നുവെന്ന് മനസ്സിലാക്കണം.

എങ്ങനെയാണ് സത്ത്വാദിഗുണങ്ങളുടെ വൃദ്ധിക്ഷയാവസ്ഥകൾ അറിയുന്നത്? അറിഞ്ഞാൽ മാത്രമല്ലേ അതിനെ ശമിപ്പിക്കുവാൻ സാധിക്കയുള്ളൂ? അറിയാതെ സാദ്ധ്യമല്ലല്ലോ എന്ന ചോദ്യത്തിന്ന് സമാധാനം പറയുന്നു. ഏതുകാലത്ത് ശ്രോത്രാദികളായ സകല ഇന്ദ്രിയങ്ങളിലും ഈ ശരീരത്തിലും ജ്ഞാനപ്രസാദലക്ഷണമായ സ്ഫുരണം അനുഭവപ്പെടുന്നുവോ അപ്പോൾ സത്ത്വോൽക്കർഷമാണെന്നും മറ്റുള്ളവ കുറഞ്ഞിരിക്കുന്നുവെന്നും അറിഞ്ഞുകൊള്ളണം. സത്ത്വഗുണകാര്യമാണു ജ്ഞാനം എന്നു മുമ്പേ പറഞ്ഞതിനെ ഓർത്തു കൊള്ളുക.

12. ലോഭഃ പ്രവൃത്തിരാരംഭഃ

കർമ്മണാമശമഃ സ്പൃഹാ

രജസ്യേതാനി ജായന്തേ

വിവൃദ്ധേ ഭരതർഷഭ!

ഹേ ഭരതശ്രേഷ്ഠാ! രജോഗുണം വർദ്ധിക്കുമ്പോൾ ലോഭം, പ്രവൃത്തി, കർമ്മങ്ങളുടെ ആരംഭം, ശമമില്ലായ്മ (അശാന്തി), സ്പൃഹ (ആഗ്രഹം) ഇവ ജനിക്കുന്നു. (ഈ ലക്ഷണങ്ങൾ കാണുമ്പോൾ രജോഗുണം വർദ്ധിച്ചിരിക്കുന്നതായി ധരിക്കണം.)

രജസ്സ് അധികമായിരിക്കുന്നത് അറിയുവാനുള്ള ലക്ഷണങ്ങളെ പറയുന്നു. കൈയിലിരിക്കുന്ന വസ്തുവിനെ ഉപേക്ഷിക്കുകയെന്നത് സഹിക്കവയ്യായ്മയാകുന്ന ലോഭം ആകുന്നു. ഇന്ദ്രിയങ്ങൾ എപ്പോഴും എന്തെങ്കിലും സാമാന്യേന ചെയ്തുകൊണ്ടിരിക്കുന്ന സാധാരണവിധത്തിലുള്ള പ്രവൃത്തി ചെയ്യുകയും, ഇഹലോകസുഖത്തിന്നോ പരലോകസുഖത്തിന്നോ ആവശ്യമായ ഓരോ കർമ്മങ്ങളെ തുടർന്നു കൊണ്ടാരംഭിക്കുകയും, കാമസങ്കല്പാദികൾ മനസ്സിനെ അലട്ടിക്കൊണ്ടിരിക്കുകയും വിഷയസുഖാനുഭവത്തിൽ താൽപര്യം ജനിക്കുകയും ഇവയൊക്കെ എടോ ഭാരതാ! രജോഗുണം അധികമായും സത്ത്വതമസ്സുകൾ കുറഞ്ഞും ഇരിക്കുമ്പോൾ അനുഭവപ്പെടുന്നതാണ്.

13. അപ്രകാശോ/പ്രവൃത്തിശ്ച

പ്രമാദോ മോഹ ഏവ ച

തമസ്യേതാനി ജായന്തേ

വിവൃദ്ധേ കുരുനന്ദന!

ഹേ കുരുനന്ദനാ! അപ്രകാരം (അജ്ഞാനാന്ധകാരം അഥവാ അവിവേകം), പ്രവൃത്തിവൈമുഖ്യം, പ്രമാദം, മോഹം, എന്നിവ (തമോഗുണം) വർദ്ധിക്കുമ്പോൾ ഉണ്ടാകുന്നു. (ഇവ തമോഗുണലക്ഷണങ്ങൾ ആകുന്നു.)

തമോഗുണം അധികമായാൽ കാണുന്ന ലക്ഷണം എന്തെന്നു പറയുന്നു. ബുദ്ധിക്കു തെളിവില്ലായ്മ, മടിനിമിത്തം അലസഭാവം, ചെയ്യേണ്ടതായ കാര്യങ്ങളിൽ മനസ്സിരുത്തായ്ക, മൂഢത്വം, നിദ്രാലുത്വം എന്നീ ലക്ഷണങ്ങൾ തമസ്സധികമായും സത്ത്വരജസ്സുകൾ കുറഞ്ഞും ഇരിക്കുമ്പോൾ അനുഭവപ്പെടുമെന്നു ധരിക്കുക.

14. യദാ സത്ത്വേ പ്രവൃദ്ധേ തു

പ്രലയം യാതി ദേഹഭൃത്

തദോത്തമവിദാം ലോകാ-

നമലാൻ പ്രതിപദ്യതേ.

സത്ത്വഗുണം വർദ്ധിച്ചിരിക്കുന്ന അവസ്ഥയിൽ ദേഹത്യാഗം ചെയ്യുന്ന ദേഹി ഉത്തമജ്ഞാനികളുടെ നിർമ്മലങ്ങളായ ലോകങ്ങളെ പ്രാപിക്കുന്നു.

ഗുണത്തിന്നനുസരിച്ചിരിക്കും മരിക്കുന്നവർക്ക് പരലോകത്തിൽ ലഭിക്കുന്ന ഗതിവിശേഷവും. വർണ്ണാശ്രമാദികളായ ഉച്ചനീചാഭിമാനങ്ങൾക്ക് അതിൽ അധികാരമില്ല എന്നാണിനി പ്രതിപാദിക്കുന്നത്. സത്വഗുണം അഭിവൃദ്ധിയെ പ്രാപിച്ചിരിക്കുമ്പോൾ മരിക്കുന്ന പ്രാണി ഹിരണ്യഗർഭാദ്യുത്തമദേവന്മാരെ ഉപാസിക്കുന്നവർക്കു ലഭിക്കുന്ന, ജന്മജരാദിദുഃഖങ്ങൾക്ക് അവകാശമില്ലാത്ത, ഉത്തമലോകങ്ങളെ പ്രാപിക്കും. ഏതൊരുവിധമായ കർമ്മം ചെയ്യുന്നുവോ അതിന്റെ ഫലത്തെ പ്രാപിക്കും (യത് കർമ്മ കുരുതേ തദഭിസമ്പദ്യതേ) എന്ന ശ്രുതി പുണ്യാപുണ്യകർമ്മാനുസരണം പരലോകഗതി സിദ്ധിക്കുന്നുവെന്നല്ലയോ പറയുന്നത്? ഗുണാനുരൂപമാണ് ഗതിയെന്നു പറയുന്നതെങ്ങനെ? അങ്ങനെ ശങ്കിക്കേണ്ട. പ്രാണികൾക്ക് അവരുടെ കർമ്മാനുസരണംതന്നെയാണ് ശുഭാശുഭഗതി ഉണ്ടാകുന്നത്. വർണ്ണാശ്രമങ്ങൾക്ക് അനുരൂപമായല്ല. പാണ്ഡിത്യാദികളെ അനുസരിച്ചുമല്ല ശുഭാശുഭഗതി ലഭിക്കുന്നത്. എങ്കിലും മരണസമയത്ത് ജന്മാന്തരത്തിൽ ചെയ്തിട്ടുള്ള പുണ്യപാപകർമ്മങ്ങളെ അനുസരിച്ചു തന്നെയാണ് സത്ത്വാദിഗുണങ്ങൾക്ക് ഉൽക്കർഷാപകർഷങ്ങൾ സംഭവിക്കുക. അതനുസരിച്ച് ബ്രഹ്മാദിലോകപ്രാപ്തിയുമുണ്ടാകുന്നതിൽ ശ്രുതി വാക്യങ്ങൾക്ക് വിരോധമില്ല എന്നും അറിഞ്ഞുകൊള്ളേണ്ടതാണ്.

15. രജസി പ്രലയം ഗത്വാ

കർമ്മസംഗിഷു ജായതേ

തഥാ പ്രലീനസ്തമസി

മൂഢയോനിഷു ജായതേ.

രജോഗുണം വർദ്ധിച്ചിരിക്കുമ്പോൾ മരണം ഉണ്ടാവുകയാണെങ്കിൽ ആ ദേഹി കർമ്മസക്തന്മാരുടെകൂട്ടത്തിൽ ജനിക്കുന്നു. തമോഗുണത്തിന്റെ വർദ്ധനാവസരത്തിലാണ് മരിക്കുന്നതെങ്കിൽ അവൻ മൂഢയോനികളിൽ ജാതനാകുന്നു.

ഇനി രജസ്തമോഗുണങ്ങൾ അഭിവൃദ്ധിപ്പെട്ടിരിക്കുമ്പോൾ മരിക്കുന്നവരുടെ പ്രാപ്യസ്ഥാനങ്ങളെന്തെന്നു കാണിക്കുന്നു. രജോഗുണം അധികാരമായിരിക്കുന്ന സമയത്ത് മരിക്കുന്ന പ്രാണി കർമ്മയോഗതൽ പരന്മാരായിരിക്കുന്ന മനുഷ്യരിൽ ജനിക്കുന്നു. അതുപോലെതന്നെ തമോഗുണാഭിവൃദ്ധികാലത്തിൽ മരിച്ച ജീവി പശ്വാദിയോനികളിൽ ജനിക്കുന്നു.

16. കർമ്മണഃ സുകൃതസ്യാഹുഃ

സാത്ത്വികം നിർമ്മലം ഫലം

രജസസ്തു ഫലം ദുഃഖ-

മജ്ഞാനം തമസഃ ഫലം.

സുകൃത (സാത്ത്വിക) കർമ്മത്തിന്റെ ഫലം സാത്ത്വികവും, നിർമ്മലവുമാണെന്നു പറയുന്നു. രാജസ്സകർമ്മത്തിന്റെ ഫലം ദുഃഖമാണ്. താമസ്സകർമ്മത്തിന്റെ ഫലം അജ്ഞാനമാകുന്നു.

ഭഗവാൻ ഗുണങ്ങളുടെ സ്വരൂപം, ബന്ധകത്വം, വൃദ്ധി, വൃദ്ധികാര്യം എന്നിവയെ വിവരിച്ചതിന്നുശേഷം സത്ത്വാദിഗുണപ്രധാനങ്ങളായ കർമ്മങ്ങളിൽനിന്നുണ്ടാകുന്ന ഫലത്തെപ്പറ്റി പറയുന്നു. ശമം, ദമം, ശ്രദ്ധ മുതലായവയുള്ളതുകൊണ്ട് സർവ്വേശ്വരപ്രീതിക്കുവേണ്ടി വേണ്ടുംവിധം, വിധി തെറ്റാതെ, നന്നായനുഷ്ഠിക്കപ്പെടുന്ന സാത്ത്വികകർമ്മത്തിൽനിന്ന് അന്തഃകരണപ്രസാദജന്യവും ദുഃഖരഹിതവുമായ സുഖം ലഭിക്കും. രാജോഗുണപ്രധാനമായി കാമസങ്കല്പാദികളോടുകൂടെ അനുഷ്ഠിക്കുന്ന രാജസകർമ്മത്തിൽനിന്ന് ജനനമരണദുഃഖത്തിന്നു കാരണമായ സ്വർഗ്ഗാദിലോകപ്രാപ്തിയും, ആ ലോകങ്ങളിൽനിന്ന് അധഃപതനവുമാണ് സിദ്ധിക്കുന്ന ഫലം. തമോഗുണപ്രധാനമായ കർമ്മത്തിൽനിന്ന് ഭോക്താവിന്റെയും ഭോഗ്യവസ്തുക്കളുടെയും ഗുണമെന്താണെന്നോ രസമെന്താണെന്നോ അറിയാതിരിക്കുന്ന നിദ്രാത്മകമായ ഫലമാണു സിദ്ധിക്കുക എന്ന് ഗുണസ്വരൂപങ്ങളെ അറിഞ്ഞ ഋഷികൾ പറഞ്ഞിരിക്കുന്നു. സർവ്വജ്ഞനായ ഭഗവാൻ ഋഷിവാക്യങ്ങളെ പ്രമാണമാക്കി മഹാത്മാക്കളായ ഋഷികളുടെ വചനത്തിൽ ആർക്കും അവിശ്വാസമില്ലായ്മ ഉണ്ടാകരുതെന്നു ധരിക്കുവാനാണ് ഉദ്ധരിക്കുന്നത്.

17. സത്ത്വാത് സംജായതേ ജ്ഞാനം

രജസോ ലോഭ ഏവ ച

പ്രമാദമോഹൗ തമസോ

ഭവതോഽജ്ഞാനമേവ ച.

സത്ത്വഗുണത്തിൽനിന്നും ജ്ഞാനമുണ്ടാകുന്നു. രജസ്സിൽനിന്നുണ്ടാകുന്നത് ലോഭമാകുന്നു. പ്രമാദവും, മോഹവും അജ്ഞാനവും തമസ്സിൽനിന്നുണ്ടാകുന്നു.

കാരണം കാര്യത്തിൽനിന്ന് അറിയാം എന്ന ന്യായപ്രകാരം ഓരോ വ്യക്തിയിലും അധികാരംചെലുത്തിക്കൊണ്ടിരിക്കുന്ന ഗുണങ്ങൾ ഹേതുവായി ഓരോരുത്തന്നും അനുഭവപ്പെടുന്ന കാര്യങ്ങളെ പറയുന്നു. കാര്യങ്ങളെ തിരിച്ചറിയുവാൻ സത്ത്വഗുണത്തിന്റെ ആവിർഭാവത്തിൽ ശക്തിയുണ്ടാകും. വിവേകി ആയിരിക്കുമെന്ന് സാരം. രജോഗുണത്തിന്റെ ആവിർഭാവത്തിൽ ലൗകികസുഖസാധനങ്ങളിൽ അധികം ആഗ്രഹം ജനിക്കും. തമോഗുണത്തിന്റെ ആവിർഭാവത്തിൽ വേണ്ടകാര്യത്തിൽ മനസ്സിരുത്തായ്മ, വിപരീതജ്ഞാനം, ഏതു സമയത്തിൽ ഏതു കാര്യം ഏതുവിധം ചെയ്യണമെന്നറിയാതിരിക്കുകയെന്ന ജാഡ്യം (അജ്ഞാനം) എന്നിവയുണ്ടാകും. സ്വന്തം ബുദ്ധികൊണ്ട് എല്ലാവർക്കും അറിയുവാൻ സാധിക്കുന്ന ഈ വക അനുഭവത്തിൽനിന്ന് ഓരോ വ്യക്തിയും ഏതേത് ഗുണങ്ങളുടെ അധീനത്തിൽ അകപ്പെട്ടിരിക്കുന്നു എന്ന് സ്വയമേവ അറിഞ്ഞ് അതാതുഗുണങ്ങളുടെ ബന്ധത്തിൽനിന്ന് മുക്തനാകുവാൻ പറ്റിയവിധം ആചരിക്കണം എന്നാണ് ഇതുകൊണ്ട് ഭഗവാൻ ഉപദേശിക്കുന്നത്. ബുദ്ധിപൂർവ്വം പ്രവർത്തിക്കുന്നവർക്ക് സത്ത്വഗുണത്തെ വർദ്ധിപ്പിക്കുവാനും, രജസ്തമസ്സുകളെ ക്ഷയിപ്പിക്കുവാനും സാധിക്കുന്നതാണ്.

18. ഊർദ്ധ്വം ഗച്ഛന്തി സത്ത്വസ്ഥാ

മധ്യേ തിഷ്ഠന്തി രാജസാഃ

ജഘന്യഗുണവൃത്തി സ്ഥാ

അധോ ഗച്ഛന്തി താമസാഃ

സത്ത്വവൃത്തിപ്രധാനന്മാർ ഊർദ്ധ്വഗതി പ്രാപിക്കുന്നു. രാജസവൃത്തിക്കാർ മദ്ധ്യ (മനുഷ്യ) ലോകത്തിൽ നിലകൊള്ളുന്നു. താമസന്മാർ നികൃഷ്ടഗുണവൃത്തികളായി അധോഗതി പ്രാപിക്കുന്നു.

ജ്ഞാനാദികാര്യങ്ങൾ സത്ത്വാദിഗുണങ്ങളിൽനിന്ന് ഉണ്ടാകുമെന്ന് പറഞ്ഞതിന്നുശേഷം സത്ത്വാദിഗുണത്തിൽ ഇരിക്കുന്നവർക്ക് മരണാനന്തരം ലഭിക്കുന്ന സ്ഥാനങ്ങളെന്തെന്ന് വ്യക്തമാക്കുന്നു. മോക്ഷേച്ഛകാരണം സത്ത്വഗുണത്തിൽനിന്നുത്ഭവിച്ചിരിക്കുന്ന സദസദ്വിവേകരൂപമായ ജ്ഞാനത്തിലും ആ ജ്ഞാനകാര്യമായ സർവ്വേശ്വരോപാസനാദികളിലും ഏർപ്പെട്ടിരിക്കുന്ന സാത്ത്വികന്മാരായ പുരുഷന്മാർ ബ്രഹ്മാവ് വിഷ്ണു മുതലായ ദേവന്മാരുടെ സ്ഥാനങ്ങളായ സത്യലോകം, വൈകുണ്ഠം എന്നിങ്ങനെയുള്ള ഉയർന്ന ലോകങ്ങളെ മരണാനന്തരം പ്രാപിക്കുന്നതാണ്. രജോഗുണംനിമിത്തം ഉണ്ടായ ജ്ഞാനത്തിലും ആ ജ്ഞാനകാര്യമായ ലൗകിക വൈദിക കർമ്മങ്ങളിലും ഏർപ്പെട്ടിരിക്കുന്ന ജനങ്ങൾ ബ്രഹ്മലോകത്തിന്റേയും തിര്യക്യോനികളുടേയും ഇടയ്ക്കുള്ള ദേവലോകത്തേയോ മനുഷ്യലോകത്തേയോ പ്രാപിക്കുകയും, മടങ്ങിവരികയും ചെയ്യും. നികൃഷ്ടമായ തമോഗുണവൃത്തിയിൽ അകപ്പെട്ട് നന്മയും തിന്മയും തിരിച്ചറിയാതെ കർമ്മങ്ങൾ ചെയ്തുകൊണ്ട് ജീവിക്കുന്നവർ മരിച്ചതിന്നുശേഷം തിര്യക്‌വർഗ്ഗത്തിൽ വന്നു ജനിക്കുന്നതാണ്.

19. നാന്യം ഗുണേഭ്യഃ കർത്താരം

യദാ ദ്രഷ്ടാഽനുപശ്യതി

ഗുണേഭ്യശ്ച പരം വേത്തി

മദ്ഭാവം സോഽധിഗച്ഛതി.

ഗുണങ്ങളല്ലാതെ മറ്റൊന്നും കർത്തൃഭാവത്തിൽ പ്രവർത്തിക്കുന്നില്ലെന്നും ദ്രഷ്ടാവ് (വിവേകി) നിരന്തരം കാണുകയും ഗുണങ്ങൾക്ക് അതീതമായതിനെ (പരമാത്മാവിനെ) അറിയുകയും ചെയ്യുമ്പോൾ, അവൻ എന്റെ ഭാവത്തെ പ്രാപിക്കുന്നു.

'ലോകത്തെ മോഹിപ്പിക്കുന്നത് ഗുണത്രയങ്ങളാണ്' - 'എന്റെ ശക്തിയാകുന്ന ഗുണാത്മികയായ മായ അതിനെ അതിക്രമിപ്പാൻ പ്രയാസമുണ്ട്-' ഗുണസംഗംനിമിത്തമാണ് ഉൽകൃഷ്ടയോനികളിൽ ദേഹം ധരിക്കേണ്ടിവരുന്നത്' ഈ വാക്യങ്ങളാൽ ഗുണങ്ങൾ മോഹിപ്പിക്കുന്നുവെന്നും അവയെ ജയിപ്പാൻ പ്രയാസമാണെന്നും അവനെയാണ് ജന്മകാരണമെന്നും സ്ഥാപിച്ചുകഴിഞ്ഞുവല്ലോ. എന്നാൽ ത്രിഗുണമയിയായ ആ മായയെ കടക്കേണ്ടത് എങ്ങനെയാണെന്ന ചോദ്യത്തിന്ന് ഉത്തരമായി 'സർവ്വേശ്വരനായ എന്നെത്തന്നെ സർവ്വാത്മനാ സമാശ്രയിക്കുന്നവനെ കടക്കുവാൻ കഴിയും' എന്നും ഉപദേശിച്ചതനുസരിച്ച് പ്രവൃത്തിമാർഗ്ഗത്തിൽനിന്നു പിന്തിരിഞ്ഞ് നിവൃത്തിമാർഗ്ഗത്തിൽ ശ്രദ്ധയോടെ ശാസ്ത്രാചാര്യപ്രസാദത്തേയും എന്റെ അനുഗ്രഹത്തേയും സമ്പാദിച്ച്, ആത്മദൃഷ്ടിയെ ഒരുകാലത്തും വിടാതെ, ഗുണകാര്യങ്ങളായ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾ ഗുണവിഷയങ്ങളായ ശബ്ദാദികളിൽ വ്യാപരിക്കുന്നു എന്നുള്ള ദൃഢബോധത്തോടുകൂടെ, ആത്മാവ് (താൻ) കർത്തൃത്വഭോക്ത്തൃത്വാദിഭാവങ്ങളില്ലാതിരിക്കുന്നുവെന്ന സമ്യഗ്ജ്ഞാനത്തെ അവലംബിക്കുന്നവൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ മുക്തനാകുന്നു എന്നതിനെപ്പറ്റിയാണ് ഇനി ഉപദേശിക്കുവാൻ ഭാവിക്കുന്നത്.

ശബ്ദസ്പർശാദികളെ അറിയുന്ന ശ്രോത്രാദീന്ദ്രിയങ്ങളിൽ അറിവാകുന്ന രൂപത്തോടുകൂടിയവനായി എപ്പോഴും സർവ്വത്ര നിർവ്വികാരനായിരിക്കുന്നവൻ - എല്ലാം കാണുന്നവനായ ആത്മാവാകയാൽ ആത്മാവിനെ ദ്രഷ്ടാവ് (കാണുന്നവൻ) എന്നറിയേണ്ടതാണ്. കുടത്തെ കാണുന്നവൻ കുടത്തിൽനിന്നു ഭിന്നൻ ആണെന്ന ബാഹ്യദൃഷ്ടാന്തമനുസരിച്ച് ഗുണകാര്യങ്ങളായ ദേഹേന്ദ്രിയമനോബുദ്ധ്യാദികളേയും അവയുടെ ഭാവഭാവാദി സർവ്വവികാരങ്ങളേയും പ്രവൃത്തികളേയും കണ്ടുകൊണ്ടിരിക്കുന്ന ആത്മാവ് അവയിൽനിന്ന് ഭിന്നനാണെന്നും കർത്തൃത്വഭോക്തൃത്വാദികളെല്ലാം. ഗുണകാര്യങ്ങളായ ദേഹേന്ദ്രിയമനോബുദ്ധ്യാദികൾക്കുതന്നെ 'ഞാൻ' അവയിൽനിന്ന് ഭിന്നൻ എന്നും ഏതു കാലത്തിൽ ഏതൊരു യതി കാണുന്നുവോ, അവൻ എന്റെ ഭാവത്തെ, പരിപൂർണ്ണമായ ബ്രഹ്മഭാവത്തെ, പ്രാപിക്കുന്നു. ഗുണങ്ങളേയും അവയുടെ കാര്യങ്ങളായ അനർത്ഥപരമ്പരകളേയും അതിക്രമിച്ച് നിത്യനിരതിശയാനന്ദസ്വരൂപനായിത്തന്നെയിരിക്കുന്നവൻ ജീവന്മുക്തനാകുന്നുവെന്നുപദേശിക്കുന്നു. 'നിസ്ത്രൈഗുണ്യോഭവാർജ്ജുന' എന്നു ഭഗവാൻ മുമ്പ് ഉപദേശിച്ചിട്ടുണ്ടെന്നുള്ളത് സ്മരിക്കേണ്ടതാണ്.

20. ഗുണാനേതാനതീത്യ ത്രീൻ

ദേഹീ ദേഹസമുദ്ഭവാൻ

ജന്മമൃത്യുജരാദുഃഖൈർ

വിമുക്തോഽമൃതമശ്നുതേ.

ദേഹസമുദ്ഭവങ്ങളായ ഈ മൂന്നു ഗുണങ്ങളേയും അതിക്രമിച്ച് ദേഹി (ജീവാത്മാവ്) ജനനം, മരണം, ജര എന്നിവയാലുള്ള ദുഃഖങ്ങളിൽനിന്നും വിമുക്തനായി അമൃതം അനുഭവിക്കുന്നു. (മോക്ഷം പ്രാപിക്കുന്നു.)

കർത്തൃത്വം ഭോക്തൃത്വം മുതലായ ധർമ്മങ്ങളോടുകൂടിയ ദേഹേന്ദ്രിയാദികളിൽനിന്നു വ്യത്യസ്തനാണ് ആത്മാവെന്ന് സാക്ഷാത്തായറിയുന്ന യതിക്ക് മാത്രമേ ഗുണത്രയബന്ധത്തിൽനിന്നു മോചനം ലഭിക്കുകയുള്ളൂ എന്ന് ഉറപ്പിക്കുന്നു. മേഘം സൂര്യനെ മറയ്ക്കുന്നുവെന്ന് ജനങ്ങൾ വിചാരിക്കുന്നു. വാസ്തവത്തിൽ മേഘം സൂര്യനെയല്ല കാണുന്നവന്റെ കണ്ണിനെയാണ് മറയ്ക്കുന്നത്. സൂര്യൻ മറഞ്ഞിരുന്നുവെങ്കിൽ മേഘത്തെ

യെങ്ങനെ കാണുവാൻ കഴിയും? കഴിയുകയില്ല. അതുകൊണ്ട് മേഘത്തെ പ്രകാശിപ്പിച്ച സൂര്യൻ മേഘത്തിൽനിന്നു ഭിന്നൻ ആകുന്നു. മേഘം സൂര്യനെ സ്പർശിച്ചിട്ടില്ല എന്നതുപോലെ ദേഹാദികളാൽ അസ്പൃഷ്ടനായ ആത്മാവ് കർത്താവും ഭോക്താവുമല്ല എന്ന് അറിയുന്ന ദേഹി ദേഹസഹിതനായ ആത്മ ജ്ഞാനിയാകുന്നു. ഇനി മേലിലും ദേഹാദികളുടെ സമുത്ഭവ ത്തിന്നു കാരണമായിരിക്കുന്ന ഈ സത്ത്വാദി മൂന്നു ഗുണങ്ങ ളേയും അവയുടെ കാര്യങ്ങളായി പറയപ്പെട്ട 'സത്യശൗചവിന യരാഗദ്വേഷലോഭപ്രമാദമോഹാദി' കളായ സകല ഭാവങ്ങ ളേയും സമ്യഗ്ജ്ഞാനത്താൽ അതിക്രമിക്കുമ്പോൾ മാത്രം ജന നമരണജരാദികളായ സർവ്വാനർത്ഥങ്ങളിൽനിന്നും വിമുക്ത നായി വിദേഹകൈവല്യത്തെ അനുഭവിക്കുന്നു. നിത്യാഖണ്ഡാ നന്ദസ്വരൂപനായി മൂർത്തബ്രഹ്മമെന്നപോലെ പ്രകാശിക്കുന്നു. 'ബ്രഹ്മവിത് ബ്രഹ്മൈവ ഭവതി' (ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മംതന്നെയാകുന്നു.) ബ്രഹ്മവിത്തും ബ്രഹ്മവും ഒന്നു തന്നെയാകുന്നു. ശരീരാദികളായ ഉപാധികൾനിമിത്തം ബ്രഹ്മം ഖണ്ഡിക്കപ്പെടുന്ന ഒന്നല്ലാത്തതിനാൽ അഖണ്ഡബ്രഹ്മമായി ത്തന്നെ വിളങ്ങുന്നുവെന്നു സാരം. സത്യശൗചാദിസൽഗുണ ങ്ങളും സത്ത്വഗുണകാര്യങ്ങളാകയാൽ അവയെക്കൂടിയും അതി ക്രമിച്ചാൽ മാത്രമേ ശുദ്ധബ്രഹ്മമായി ഭവിക്കുകയുള്ളുവെന്നു സാരം.

അർജ്ജുനൻ പറഞ്ഞു:

21. കൈർലിംഗൈസ്ത്രീൻ ഗുണാനേതാ-
നതീതോ ഭവതി പ്രഭോ!
കിമാചരഃ കഥം ചൈതാം-
സ്ത്രീൻ ഗുണാനതിവർത്തതേ.

ഹേ പ്രഭോ! ഒരുവൻ ഈ മൂന്നു ഗുണങ്ങളേയും അതിക്ര മിച്ചവനാണെന്ന് ഏതു ലക്ഷണങ്ങളെക്കൊണ്ട് മനസ്സിലാക്കാം? അവൻ എങ്ങനെ പ്രവർത്തിക്കും? അവൻ ഈ മൂന്നു ഗുണങ്ങ ളേയും അതിവർത്തിക്കുന്നതെങ്ങനെ?

ഭഗവാൻ പറഞ്ഞ വാക്കു കേട്ടപ്പോൾ ആത്മജ്ഞാനിയായ യതി ദേഹവാനായിരിക്കുമ്പോൾത്തന്നെ ത്രിഗുണബന്ധമുക്ത നായി ഭവിക്കുമെന്ന് ഭഗവാൻ അരുളിച്ചെയ്തത് കേട്ടപ്പോൾ ആശ്ചര്യത്തോടെ ഗുണങ്ങളെ അതിക്രമിച്ച യതിവരന്റെ ലക്ഷ ണാദികളെ അറിയുവാനാഗ്രഹിച്ചുകൊണ്ട് ചോദിക്കുന്നു: അല്ലയോ പ്രഭോ! പ്രകൃഷ്ടഭാസ്വരസ്വരൂപനായ ചിന്മൂർത്തേ! മുമ്പെ പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ സത്ത്വാദി മൂന്നു ഗുണ ങ്ങളെ അതിക്രമിച്ച് ബ്രഹ്മാത്മാവായി ഭവിച്ച മഹാത്മാവിനെ അറിയുവാനുള്ള ലക്ഷണങ്ങളെന്താകുന്നു? അദ്ദേഹത്തിന്റെ ആചാരം ഏതുവിധമായിരിക്കും? ലൗകികമോ, ഇഷ്ടാനുസര ണമോ അദ്ദേഹം ലോകത്തിൽ വ്യാപരിക്കുക? അന്യോന്യസമ്മേ ളനം നിമിത്തം ലോകത്തിൽ കാണപ്പെടുന്ന സകല വിചിത്രഭാ വങ്ങൾക്കും കാരണമായിരിക്കുന്നതിനാൽ സമുദ്രംപോലെ അപാരമായ ത്രിഗുണങ്ങളെ അതിക്രമിക്കുവാനുള്ള ഉപായം എന്താകുന്നു? ഈ മൂന്നു ചോദ്യത്തിന്ന് അങ്ങു മറുപടി തരുവാൻ കരുണയുണ്ടാകണേ.

ശ്രീഭഗവാൻ പറഞ്ഞു:

22. പ്രകാശം ച പ്രവൃത്തിം ച
മോഹമേവ ച പാണ്ഡവ!
ന ദ്വേഷ്ടി സംപ്രവൃത്താനി
ന നിവൃത്താനി കാംക്ഷതി.

ഹേ പാണ്ഡുനന്ദനാ! (സത്ത്വഗുണവർദ്ധനത്തിന്റെ ഫല മായി) പ്രകാശത്തേയും (രജോഗുണവർദ്ധനത്തിന്റെ ഫലമായി) പ്രവൃത്തിയേയും (തമോഗുണവർദ്ധനത്തിന്റെ ഫലമായി) മോഹ ത്തെയും (ഏതൊരാൾ) അവ സംപ്രവർത്തങ്ങളാകുമ്പോൾ (വ ന്നുചേരുമ്പോൾ) ദ്വേഷിക്കുകയോ നിവൃത്തങ്ങളാകുമ്പോൾ (വി ട്ടുമാറുമ്പോൾ) വരണമെന്നു കാംക്ഷിക്കുകയോ ചെയ്യുന്നില്ല.

ഭഗവാൻ വിഷയസുഖത്തിലും, ജ്ഞാനത്തിലും ആഗ്രഹം ജനിപ്പിക്കുന്ന സത്ത്വഗുണകാര്യത്തെ പ്രകാശം എന്നു പറയു ന്നു. ചിത്തത്തിന്റെ പ്രസാദമാണ് ഇതിന്നു കാരണം. ഇതിനെ യാണ് 'രസാസ്വാദം' എന്നു പറയപ്പെടുന്ന സമാധി വിഘ്നഹേ തുവായി യതികൾ കരുതിവരുന്നത്. മനസ്സും ഇന്ദ്രിയങ്ങളും പുറ ത്തുള്ള വിഷയങ്ങളെക്കുറിച്ച് ചലിക്കുന്നതിനെ പ്രവൃത്തിയെന്നു പറയുന്നു. ഇത് രജോഗുണകാര്യമാകുന്നു. ഈ ഗുണകാര്യം സമാധിയഭ്യസിക്കുന്നവന്റെ ചിത്തത്തെ ചലിപ്പിക്കുന്നു. ഇതിനെ 'വിക്ഷേപം' എന്ന സമാധിദോഷമായി യതികൾ കരുതുന്നു. നിദ്ര, ആലസ്യം, പ്രമാദം എന്ന തമോഗുണകാര്യങ്ങളെയാണ് മോഹമെന്നു പറഞ്ഞിരിക്കുന്നത്. ഇതിനെ സമാധിയെ വിഘ്ന പ്പെടുത്തുന്ന 'കഷായം', 'ലയം' എന്നു പറയപ്പെടുന്ന ദോഷ മായി നിശ്ചയിച്ചിരിക്കുന്നു. ഗുണങ്ങളേയും, ഗുണകാര്യങ്ങ ളേയും അതിക്രമിക്കാത്ത ഒരു സാധകൻ ഈ സത്ത്വാദി ഗുണ ങ്ങളും, ഗുണകാര്യങ്ങളും പ്രവർത്തിക്കുന്നുവെങ്കിൽ അവയെ ദ്വേഷിക്കുന്നു. പ്രതികൂലാചരണങ്ങളെക്കൊണ്ട് അവയെ നിരോ ധിക്കുവാൻ പരിശ്രമിക്കുന്നു. ആ വക ദോഷങ്ങൾ തന്റെ സമാ ധിയെ (ആത്മാനന്ദഭൂതിയെ) വിഘ്നപ്പെടുത്താതെയിരിക്കണം. ആ ദോഷങ്ങൾ നശിക്കണം എന്നാഗ്രഹിക്കും. ഗുണാതീതനാ കട്ടെ ആ ഗുണങ്ങളേയും ഗുണകാര്യങ്ങളേയും ജ്ഞാനശക്തി കൊണ്ടതിക്രമിച്ച്, അവയ്ക്ക് വിഷയമാകാതെ പ്രകൃത്യാതീത മായിരിക്കുന്ന ബ്രഹ്മത്തിൽ സമരസനായിരിക്കുന്നതുകൊണ്ട് ആ ഗുണങ്ങൾക്കും ഗുണകാര്യങ്ങൾക്കും അധീനനല്ലാതിരി ക്കും. ഈ നില സിദ്ധിച്ചിട്ടുണ്ടോ ഇല്ലയോ എന്ന് മറ്റുള്ളവർക്ക റിയുവാൻ കഴിയുകയില്ല. തന്റെ നില തനിക്കറിയുവാനുള്ള ലക്ഷ ണമാണിത്. ഈ നില കിട്ടിയാൽ മാത്രമേ 'ഗുണാതീതൻ' എന്നു പറയുവാൻ കഴിയുകയുള്ളൂ. ഇപ്രകാരം ഒന്നാമത്തെ ചോദ്യത്തി ന്നുത്തരം പറഞ്ഞുകഴിഞ്ഞു.

23. ഉദാസീനവദാസീനോ
ഗുണൈർയോ ന വിചാല്യതേ
ഗുണാവർത്തന്ത ഇത്യേവ
യോ f വതിഷ്ഠതി നേങ്ഗതേ.

ഏതൊരാൾ ഉദാസീനനെപ്പോലെ (സാക്ഷിയായി) സ്ഥിതി ചെയ്യുകയും ഗുണങ്ങളാൽ വിചലിപ്പിക്കപ്പെടാതിരിക്കുകയും ഗുണങ്ങളാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതെന്ന് മനസ്സി ലാക്കി നിശ്ചലനായി പ്രവർത്തിക്കുകയും ചെയ്യുന്നു.

ഗുണങ്ങളേയും ഗുണകാര്യങ്ങളേയും ഗുണാതീതൻ നിരോധിക്കുന്നില്ലെങ്കിൽ അവൻ തോന്നിയപോലെയെല്ലാം പ്രവർത്തിക്കുന്നവനാണോ എന്നു ശങ്കിക്കേണ്ടതില്ല. അതല്ല അവന്റെ നില. പ്രവൃത്തിക്കു കാരണമായ അവിദ്യ വാസനയോ ടുകൂടി സമാധിയാകുന്ന അഗ്നിയിൽ ദഹിച്ചിരിക്കയാൽ അവൻ പ്രവർത്തിക്കുന്നതേയില്ല. ബ്രഹ്മാനന്ദത്തിൽ അവൻ മുങ്ങിയിരി ക്കുന്നു. അവനെ പ്രേരിപ്പിക്കുവാൻ ഗുണങ്ങൾക്കു ശക്തിയില്ലാ തായിരിക്കുന്നു. അവൻ ഏതുവിധം വ്യാപരിക്കുന്നുവെന്നു പറ യാം. ശരീരയാത്ര സാധിക്കുന്നുവെങ്കിൽ ഉദാസീനനെപ്പോലെ കഴിയുന്നു. വാദപ്രതിവാദികളിൽ രണ്ടു കക്ഷിയിലും ചേരാതെ നോക്കിക്കൊണ്ടിരിക്കുന്ന മദ്ധ്യസ്ഥനെ ഉദാസീനൻ എന്നു പറ യാറുണ്ടല്ലോ. അതുപോലെ ഗുണങ്ങളും ഗുണകാര്യങ്ങളായ ദേഹേന്ദ്രിയാദികളും കാലകർമ്മാനുസരണം ഭക്ഷണാദികാര്യ ങ്ങളെ നിർവ്വഹിച്ചുകൊണ്ടിരിക്കുമ്പോൾ അവയിൽ ഉൾപ്പെടാതെ ദ്രഷ്ടാവായിരിക്കുന്ന ആത്മസ്വരൂപനായ യതി ഗുണങ്ങളോ ഗുണകാര്യങ്ങളോ കാരണം ചലിക്കാതെ ബ്രഹ്മനിഷ്ഠനായി ത്തന്നെ ഇരിക്കുന്നു. സങ്കല്പവികല്പാത്മകമായ അവിദ്യാഗ്ര ന്ഥിയറ്റിരിക്കുകയാൽ ശരീരനിർവ്വഹണാദികൾ പ്രാരാബ്ധമനു സരിച്ച് നടന്നുകൊണ്ടിരിക്കും. ഇതാണ് അവന്റെ ആചാരം എന്നു രണ്ടാമത്തെ ചോദ്യത്തിന്ന് ഉത്തരം പറഞ്ഞുകഴിഞ്ഞു.

24. സമദുഃഖസുഖഃ സ്വസ്ഥഃ
സമലോഷ്ടാശ്മകാഞ്ചനഃ
തുല്യപ്രിയാപ്രിയോ ധീര-
സ്തുല്യനിന്ദാത്മസംസ്തുതിഃ

25. മാനാപമാനയോസ്തുല്യ-
സ്തുല്യോ മിത്രാരിപക്ഷയോഃ
സർവാരംഭപരിത്യാഗീ
ഗുണാതീതഃ സ ഉച്യതേ.

ഏതൊരാൾ സുഖദുഃഖങ്ങളിൽ സമനായി സ്വസ്ഥ (ആത്മ പ്രതിഷ്ഠിത) നായി കല്ലും, മണ്ണും, സ്വർണ്ണവും ഒരുപോലെ കരുതുന്നവനായി ഇഷ്ടങ്ങളിലും അനിഷ്ടങ്ങളിലും, സ്തുതിയിലും, നിന്ദയിലും സമബുദ്ധിയായി മാനത്തിലും അപമാനത്തിലും ഏകഭാവനായി, മിത്രപക്ഷത്തേയും ശത്രുപക്ഷത്തേയും ഒരേ വിധത്തിൽ വീക്ഷിക്കുന്നവനായി, (സ്വാർത്ഥത്തിന്നുവേണ്ടി) ഒരു കർമ്മവും ആരംഭിക്കാത്തവനായി, ധീരനായി (ജ്ഞാനിയായി) വർത്തിക്കുന്നു. അവൻ (ഈ പറഞ്ഞ നാലു ശ്ലോകങ്ങളിൽ ലക്ഷണമുള്ളവൻ) ഗുണാതീതനാണെന്നു പറയപ്പെടുന്നു.

സത്ത്വാദിഗുണങ്ങൾനിമിത്തം ആത്മനിഷ്ഠയിൽനിന്നു ചലിക്കാതെയിരിക്കാൻ ദേഹേന്ദ്രിയാദികൾക്ക് സ്വസ്ഥതയുള്ളപ്പോൾ കഴിയും. ആധ്യാത്മികാദിദുഃഖങ്ങളും നിന്ദാദ്യനർത്ഥങ്ങളും നേരിടുമ്പോൾ സ്വനിഷ്ഠയിൽനിന്നു ചലിച്ച് ഖേദമോഹാദിദോഷവൃത്തികൾക്ക് അധീനനാകാതെയിരിക്കുമോ എന്നു ശങ്കിക്കുന്നുവെങ്കിൽ ആ ദോഷം ഗുണാതീതനെ ബാധിക്കുന്നതല്ല. അതിന്നുള്ള കാരണം എന്തെന്നു കാണിക്കുന്നു. ബാഹ്യദുഃഖാദികൾക്കും നിന്ദാസ്തുത്യാദികൾക്കും വിഷയം ആത്മാവല്ല, അനാത്മാവാകുന്നു, മനോബുദ്ധ്യാദിസഹിതനായ ജീവാത്മാവാകുന്നു. ആത്മാവാകട്ടെ നിർവ്വിശേഷനും, നിരാകാരനും ചിദ്രൂപനുമാണെന്നുള്ള ആ നിഷ്ഠയ്ക്ക് ഇളക്കത്തിന്നവകാശമില്ലെന്നും സാധിക്കുന്നു.

ഇന്ദ്രിയങ്ങൾ ശോഭനങ്ങളായിരിക്കുന്ന സ്ഥിതികളെ സുഖങ്ങളെന്നും, ഇന്ദ്രിയങ്ങൾ ദുഷ്ടങ്ങളായിരിക്കുന്ന സ്ഥിതികളെ ദുഃഖങ്ങളെന്നും ധരിക്കണം. അതിനെ കാണുവാനുള്ള യോഗ്യത ഗുണാതീതന്നുണ്ട്. അതുകൊണ്ട് സുഖം, ദുഃഖം എന്ന രണ്ടുവിധം സ്ഥിതികൾ ഇന്ദ്രിയങ്ങൾക്കല്ലാതെ നിത്യാനന്ദരസസ്വരൂപനായ ആത്മാവിന്നില്ല. അതുകൊണ്ട് ഗുണാതീതന്ന് സുഖവും ദുഃഖവും ഒരുപോലെയാകുന്നു. അതുകൊണ്ട് അവൻ സമചിത്തനാകുന്നു. ഇഷ്ടം, അനിഷ്ടം എന്ന ഭാവന ചിത്തത്തിന്നില്ലാതിരിക്കുന്ന അവനെ സമചിത്തൻ എന്നു പറയാം. സുഖദുഃഖരൂപവികാരങ്ങളെ അനുഭവിക്കുന്ന ഒരുവൻ ദേഹേന്ദ്രിയാദികളിൽ ആത്മഭാവന ഉള്ളവനാകുന്നു. പരമാത്മസ്വരൂപത്തെ അറിഞ്ഞവൻ ആ 'അധ്യാസം' എന്ന ദോഷത്തിൽനിന്നു വിട്ടിരിക്കുന്നവനാണെന്ന് ചുരുക്കം. അതുകൊണ്ട് ആ നിലയെത്തിയ ബ്രഹ്മജ്ഞാനി (സ്വരൂപമായ ബ്രഹ്മത്തിൽത്തന്നെ ഇരിക്കുന്നവൻ) സ്വസ്ഥനാകുന്നു എന്നു ധരിക്കണം. അതുകൊണ്ട് ജന്മാദികളോ, ആധ്യാത്മികാദികളോ ആയ ദുഃഖങ്ങൾ അവനെ ബാധിക്കയില്ല. അന്യന്മാർ ആത്മാവല്ലാത്ത ദേഹാദികളിൽ ആത്മാവാണെന്നുള്ള തോന്നൽ ഉള്ളവരായതുകൊണ്ട് സ്വസ്ഥന്മാരല്ല. അവരെ സുഖദുഃഖാദികൾ ബാധിക്കും, സ്വസ്ഥനെ ബാധിക്കയില്ല. വിക്ഷേപഹേതുക്കളായ സുഖദുഃഖാദികൾ ശീതം ഉഷ്ണം എന്നിവപോലെ വന്നും പോയുമിരിക്കുമ്പോൾ ആത്മനിഷ്ഠയിൽനിന്ന് ചലിക്കാതിരിക്കുക എന്ന നിലയെയാണ് സ്വസ്ഥത എന്നു ധരിക്കേണ്ടത്. ധൈര്യത്താൽ അവയെ സഹിക്കുക എന്ന നിലയെയല്ല എന്നു ധരിക്കണം. അതുപോലെതന്നെ. പ്രിയാപ്രിയങ്ങളും ഇഷ്ടാനിഷ്ടങ്ങളും അവന്ന് തുല്യങ്ങൾതന്നെ മധുരവസ്തുക്കളും കൈപ്പുള്ള പദാർത്ഥവും വിദ്വാനും അവിദ്വാനും, ഒന്നുപോലെ രുചിഭേദം ജനിപ്പിക്കുന്നതുപോലെ ചൂടും തണുപ്പും ഒരുപോലെ ആവുമെന്നു വിചാരിപ്പാൻ തരമില്ല. അതിനാൽ ഇഷ്ടാനിഷ്ടങ്ങൾ വിദ്വാനേയും ബാധിക്കും എന്നാണെങ്കിൽ ന്യായം ശരിതന്നെ. ഇഷ്ടത്തോടും അനിഷ്ടത്തോടും സംബന്ധിക്കുന്നത് ബുദ്ധിയാണ്. ബുദ്ധിയോടുള്ള സംയോഗം ഉള്ളവന്ന് പ്രിയാപ്രിയഭാവവും ഉണ്ടാകും. ആത്മാവിന്ന് ഒന്നിനോടും സംയോഗമില്ല. ഗുണാതീതൻ ഗുണകാര്യങ്ങളായ ബുദ്ധ്യാദികളെ അതിക്രമിച്ചവനായതിനാൽ അവനെ പ്രിയാപ്രിയങ്ങൾ വികാരപ്പെടുത്തുകയില്ല.

ഇഷ്ടാനിഷ്ടജ്ഞാനമുള്ളപ്പോളല്ലേ വിഷമഭാവം? ചിരകാലത്തെ അഭ്യാസത്താൽ ബുദ്ധിവൃത്തി ബ്രഹ്മഭാവത്തെ പ്രാപിച്ചതുകൊണ്ട് അതിൽനിന്നു ചലിക്കാതെയിരിക്കുന്നതുകാരണം വിഷമഭാവം ഉണ്ടാവുകയില്ലെന്നു സാരം. അഭ്യാസബലംതന്നെയാണ് അതിന്നു കാരണം. പ്രിയവും അപ്രിയവും തുല്യങ്ങളെന്നു പറഞ്ഞതിനെ സ്പഷ്ടമാക്കുവാൻ 'സമലോഷ്ടാശ്മ കാഞ്ചനഃ' എന്ന വിശേഷണം പ്രയോഗിച്ചു. മൺകട്ടയോ, കല്ലോ, സ്വർണ്ണമോ ഗുണാതീതന്ന് പ്രീതിയോ അപ്രീതിയോ ജനിപ്പിക്കുകയില്ല. 'സർവ്വം ഖല്വിദം ബ്രഹ്മ' കാണപ്പെടുന്ന ചരാചരാത്മകമായ ലോകം ബ്രഹ്മഭിന്നമായിട്ടല്ല എന്ന അനുഭവം വന്നവന്ന് ലോഷ്ടം അപ്രീതിവിഷയമാണെന്നും കാഞ്ചനം പ്രീതിവിഷയമാണെന്നുമുള്ള വിഷമദൃഷ്ടിയുണ്ടാവാനവകാശമില്ല. അതുപോലതന്നെ നിന്ദയും സ്തുതിയും അവന്നു തുല്യമാണ്. ദൂഷണം, ഗുണകീർത്തനം ഇവ രണ്ടും ദേഹേന്ദ്രിയാദികളെക്കുറിച്ച് അന്യന്മാർ ചെയ്യുന്നു. ആത്മഭാവമടഞ്ഞവനെ അതെങ്ങനെ ബാധിക്കും? ആത്മാവ് നിന്ദാസ്തുതികൾക്ക് വിഷയമാകുന്നില്ല. ഇങ്ങനെയെല്ലാം ആകുവാൻ കാരണം എന്താണ്? * ധീരത്വം തന്നെ.

ഗുണാതീതൻ ആരാണ്? ഉപചാരങ്ങൾകൊണ്ട് ബഹുമാനിക്കുന്നതിലും അപചാരങ്ങൾകൊണ്ട് അവമാനിക്കുന്നതിലും തുല്യമായ ഭാവമുള്ളവനും മിത്രങ്ങളേയും ശത്രുക്കളേയും ഒരേനിലയിൽ കാണുന്നവനും ബ്രഹ്മഭാവത്തെ പ്രാപിക്കുകയാൽ സാധിക്കേണ്ടതായി മറ്റൊന്നുമില്ലാത്തതിനാൽ സകല കർമ്മങ്ങളേയും വിട്ടിരിക്കുന്നവനും ആരോ, അവനെ 'ഗുണാതീതൻ' എന്ന് ലക്ഷണങ്ങളറിയുന്നവരായ മഹാന്മാർ പറയുന്നു. പ്രാരബ്ധംമൂലം അന്യരിൽനിന്നു വന്നുചേരുന്ന മാനാവമാനങ്ങൾക്ക് വിഷയം ദേഹമായതുകൊണ്ട് ദേഹാതീതനായ ആത്മാവിന്ന് അതു ബാധകമല്ല. 'മനുഷ്യാനന്ദംമുതൽ ബ്രഹ്മാവിന്റെ ആനന്ദംവരെയുള്ള' എല്ലാ ആനന്ദങ്ങളും ബ്രഹ്മാനന്ദത്തിൽ അടങ്ങിയിരിക്കുകയാൽ ഐഹികമോ പാരത്രികമോ ആയ ഒരു സുഖപ്രാപ്തിയേയും ആഗ്രഹിക്കാനവകാശമില്ലാത്ത സർവ്വാത്മഭാവത്തെ പ്രാപിച്ചവന്ന് കർമ്മംകൊണ്ട് യാതൊന്നും ആവശ്യമില്ലാത്തതിനാൽ സകല കർമ്മങ്ങളേയും അവൻ വിട്ടിരിക്കുന്നത് യുക്തം തന്നെയാണ്. എല്ലാറ്റിലും ഉദാസീനഭാവത്തോടുകൂടെ സ്വരൂപനിഷ്ഠയിൽനിന്നു തെറ്റാതിരിക്കുന്നത് ജീവന്മുക്തനായ ഗുണാതീതനിൽ പരന്മാർക്ക് കാണുവാൻ കഴിയുന്ന ലക്ഷണമാകുന്നു. അവന്റെ ആചാരം എന്തായിരിക്കും എന്ന ചോദ്യത്തിന്ന് ഇതാണ് ഉത്തരം. സർവ്വാത്മഭാവവും ചിലതു കിട്ടാനുണ്ടെന്ന വിചാരവും രണ്ടും ഒരുവന്നുണ്ടാവാനവകാശമില്ല. അതു

---

* *"വികാരഹേതൗ സതി വിക്രിയന്തേ*
*യേഷാം ന ചേതാംസി സ ഏവ ധീര."*

*എന്നാണ് കാമബാണപ്രയോഗത്തിൽ കുലുങ്ങാത്ത ശിവനെപ്പറ്റി കാളിദാസൻ കുമാരസംഭവത്തിൽ പറഞ്ഞിരിക്കുന്നത്. ബഹിർമുഖമായ ബുദ്ധിവൃത്തിയെ വികാരഹേതുക്കളിൽനിന്ന് അടക്കി ബ്രഹ്മത്തിൽ ലയിപ്പിക്കുവാൻ ആർക്കു സാധിക്കുന്നുവോ അവനാണ് ധീരൻ! നിരന്തരചിരകാലാഭ്യാസത്താൽ ഈ നിലയെത്തി ജീവിച്ചിരിക്കുന്ന മഹാത്മാവിനെ ജീവന്മുക്തനെന്ന് അറിഞ്ഞുകൊള്ളണം. ജീവന്മുക്തനെ അന്യർക്കറിയുവാൻ കഴിയുന്ന ലക്ഷണം ഇവയാകുന്നു. അവന്റെ പെരുമാറ്റം, ലോകവ്യവഹാരനിർവ്വഹണം എങ്ങനെയിരിക്കും എന്ന ചോദ്യത്തിന്ന് ഇതാണ് ശരിയായ ഉത്തരം.*

കൊണ്ട് കർമ്മാതീതൻതന്നെയാണ് ഗുണാതീതൻ എന്നു ധരിക്കണം.

26. മാം ച യോഽവ്യഭിചാരേണ
ഭക്തിയോഗേന സേവതേ
സ ഗുണാൻ സമതീത്യൈതാൻ
ബ്രഹ്മഭൂയായ കല്പതേ.

എന്നെ ഏതൊരുവൻ ഒരിക്കലും വ്യതിചലിക്കാത്ത ഭക്തിയാകുന്ന യോഗത്തോടുകൂടി (ഭക്തിയോടുകൂടി) ഉപാസിക്കുന്നു, അവനും ത്രിഗുണങ്ങളെ കടന്ന് ബ്രഹ്മഭാവം പ്രാപിക്കാൻ അർഹനായിത്തീരുന്നു.

മുൻപറഞ്ഞ മൂന്നു ഗുണങ്ങളെ അതിക്രമിക്കുവാനുള്ള ഉപായമെന്താകുന്നുവെന്ന് മൂന്നാമത്തെ ചോദ്യത്തിന്ന് ഉത്തരം പറയുന്നു. ഏതൊരു ബ്രഹ്മജ്ഞാനി തീവ്രമായ മോക്ഷേച്ഛയെ അല്പസമയവും പരിത്യജിക്കാതെ, വാസനാവേഗത്താൽ ബാധിക്കുന്ന ബാഹ്യവിഷയങ്ങളെയെല്ലാം പരിത്യജിച്ച്, പ്രത്യഗാത്മാവായ എന്നെ ഇതര വിചാരങ്ങൾ കാരണം തടസ്സപ്പെടാതിരിക്കുന്ന അഖണ്ഡാകാരബുദ്ധിവൃത്തികൊണ്ട് (നിരന്തരം ധ്യാനിക്കുന്നതായ ഭക്തിയോഗത്താൽ) സേവിക്കുന്നുവോ, സകലതും താനും ഏകനായ ബ്രഹ്മംതന്നെയാണെന്ന് അറിഞ്ഞ് അതിൽനിന്നു ചലിക്കാതെയിരിക്കുന്നുവോ ആ യതിവര്യൻ ബ്രഹ്മഭാവത്തോടുകൂടെ കൈവല്യം പ്രാപിക്കുവാൻ അർഹനാകുന്നു.

27. ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ-
മമൃതസ്യാവ്യയസ്യ ച
ശാശ്വതസ്യ ച ധർമ്മസ്യ
സുഖസ്യൈകാന്തികസ്യ ച.

എന്തെന്നാൽ ഞാനാകുന്നു (അക്ഷര) ബ്രഹ്മത്തിന്നും അവ്യയമായ അമൃതത്തിന്നും, മോക്ഷത്തിന്നും, ശാശ്വതമായ ധർമ്മത്തിന്നും ഏകാന്തമായ (അഖണ്ഡവും ആത്യന്തികവുമായ) സുഖത്തിന്നും പ്രതിഷ്ഠ (ആശ്രയം).

ശങ്ക തീർക്കുന്നതിന്ന് ഈ പദ്യവും സമാധാനമാകുന്നു. ഗുണങ്ങളേയും തൽക്കാര്യങ്ങളേയും അതിക്രമിച്ചതുകൊണ്ട് ബ്രഹ്മജ്ഞാനിക്ക് ബ്രഹ്മമായി ഭവിപ്പാൻ കഴികയില്ല. എന്തുകൊണ്ടെന്നാൽ ബ്രഹ്മജ്ഞാനി എന്നാൽ ബ്രഹ്മത്തെ അറിയുന്നവൻ ആണ്. ബ്രഹ്മമോ അറിവിന്നു വിഷയമാകുന്നു. അറിയുന്നവൻ ഞാനാണ്. അറിയപ്പെടുന്നത് ഇത്. ഇതും ഞാനും ഒന്നല്ല. കുടത്തെ അറിഞ്ഞവനും കുടവും ഒന്നല്ല. അതുപോലെ ബ്രഹ്മജ്ഞാനിയും ബ്രഹ്മവും ഒന്നല്ല. അതുകൊണ്ട് ഗുണാതീതൻ ബ്രഹ്മമായി ഭവിക്കുവാൻ അർഹനാണ് എന്നു പറഞ്ഞതു ശരിയല്ല. എന്നാണ് സംശയം. അതിന്നു സമാധാനമാണ് ഈ പദ്യം. അതിനെ സൃഷ്ടിച്ചിട്ട് ജീവരൂപേണ അതിൽ പ്രവേശിച്ചു എന്ന് സൃഷ്ടിപര്യായശ്രുതികളിൽ പറഞ്ഞിട്ടുണ്ട്. 'സർവ്വം ഖല്വിദം ബ്രഹ്മ' ഈ കാണപ്പെടുന്ന സർവ്വവും ബ്രഹ്മംതന്നെ എന്ന് ശ്രുതിയിൽ പലദിക്കിലും പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് ബ്രഹ്മത്തിന്ന് നാശമില്ല. അതുകൊണ്ടുതന്നെ ജനിച്ചതല്ലെന്ന് സിദ്ധിക്കുന്നു. വൃദ്ധിക്ഷയാദികളായ മറ്റു വികാരങ്ങളുമില്ല. എന്നെന്നുമുള്ളതും, വിഹിതകർമ്മാനുഷ്ഠാനജന്യമായ ധർമ്മത്താൽ ശുദ്ധമായ ചിത്തത്തിൽ പ്രകാശിക്കുന്ന ജ്ഞാനത്താൽ അറിയപ്പെടുവാൻ യോഗ്യമായതും, ചിത്തത്തിൽ ജ്ഞാനസ്വരൂപമായി വിളങ്ങുന്നതും, ഒരേ വസ്തുവാകയാൽ നിർവിശേഷമായ വസ്തുവിനെ പ്രത്യക്ഷമായറിയുന്ന ജ്ഞാനിയും, ജ്ഞാനമായ ബ്രഹ്മവും വ്യത്യസ്തമല്ല. ചിത്തമാകുന്ന ഉപാധിയുടെ ലയത്തിൽ (വിദേഹാവസ്ഥയിൽ) ചിത്തത്തിൽ പ്രതിഫലിച്ച ജ്ഞാനകല ബ്രഹ്മമായി ഭവിച്ചതിനാൽ ജ്ഞാനി (അറിഞ്ഞവൻ) അറിവുതന്നെ ആവുകയാൽ സത്യജ്ഞാനപരിപൂർണ്ണ ബ്രഹ്മമായി ഭവിക്കുന്നതിൽ യാതൊരു അയുക്തിയുമില്ല. 'പ്രജ്ഞാനം ബ്രഹ്മ' എന്ന മഹാവാക്യം ശബ്ദാദികളായ സകല വിഷയങ്ങളേയും അറിയുന്ന അറിവ് ബ്രഹ്മംതന്നെയാണ് എന്നുറപ്പിച്ചിരിക്കുന്നു. സമാധ്യവസ്ഥയിൽ 'അയമഹമസ്മി' ഇതാകുന്നു ഞാനെന്നറിയുന്നവനും അറിവിന്ന് വിഷയങ്ങളായ 'ഇത്' എന്ന ശബ്ദാർത്ഥവും വ്യത്യസ്തമല്ല. നാമരൂപങ്ങളായി ഭവിച്ചിരിക്കുന്നതും ശബലബ്രഹ്മമാകയാൽ ഗുണകാര്യങ്ങളായ വിദ്യയുടേയും അവിദ്യയുടേയും നാശത്തിൽ പ്രത്യഗാത്മാവായി വിളങ്ങുന്ന ജ്ഞാനി ബ്രഹ്മമായി ഭവിക്കുമെന്നതിൽ യാതൊരു സംശയത്തിന്നും അവകാശമില്ല.

## അദ്ധ്യായം 15

**39. പുരുഷോത്തമയോഗം –** ഈശ്വരന്ന് അധീനമാണ് കർമ്മികളുടെ കർമ്മഫലവും ജ്ഞാനികളുടെ ജ്ഞാനഫലവും. അതുകൊണ്ട് ഭക്തിയോഗപ്രകാരം ഏതൊരാൾ ഈശ്വരനെ സേവിക്കുന്നുവോ, അവൻ ഈശ്വരപ്രസാദംകൊണ്ട് ജ്ഞാനപ്രാപ്തിവഴി, ഗുണാതീതനായി മോക്ഷം പ്രാപിക്കുന്നതാണ്. ഈ സ്ഥിതിക്ക് ആത്മതത്ത്വം നല്ലതുപോലെ അറിയുന്ന വിവേകികൾക്ക് മോക്ഷം ലഭിക്കുമെന്ന കാര്യത്തിൽ സംശയത്തിന്നവകാശമില്ല. ഈ അഭിപ്രായം മനസ്സിൽ വെച്ചുകൊണ്ട് ഭഗവാൻ ആത്മതത്ത്വം ഉപദേശിക്കുവാൻ തുടങ്ങുന്നു.

''എടോ അർജ്ജുനാ! സംസാരവൃക്ഷം എന്ന് ഒന്നുണ്ട്. ഊർദ്ധ്വമൂലവും, അധഃശാഖവും, അവ്യയവുമായ അതിനെ 'അശ്വത്ഥ' മെന്നു പറയുന്നു. അതിന്റെ ഇലകളാണ് ഛന്ദസ്സുകൾ. ആ വൃക്ഷത്തെ അറിയുന്നവനാണ് യഥാർത്ഥത്തിൽ വേദവിത്ത്. കാലത്തേക്കാൾ സൂക്ഷ്മവും, കാരണവും, നിത്യവും, മഹത്തും, അവ്യക്തവും, മായാശക്തിമത്തുമായ ബ്രഹ്മമത്തെ ഊർദ്ധ്വം എന്ന് പറയുന്നു. ആ ഊർദ്ധ്വമാണ് ഈ സംസാരവൃക്ഷത്തിന്റെ ചുവട്. അതുകൊണ്ട് ഇത് ഊർദ്ധ്വമൂലംതന്നെ. മഹത്തത്ത്വം, അഹങ്കാരം, പഞ്ചതന്മാത്രങ്ങൾ മുതലായവ (മായാമയവും ഊർദ്ധ്വമൂലവുമായ ഈ വൃക്ഷത്തിന്റെ കീഴോട്ടുള്ള ശാഖകളാണ്.) അതുകൊണ്ട് ഇത് അധഃശാഖമാണെന്നതിൽ സംശയമില്ല. അനാദികാലപ്രവൃത്തവും, അനാദിയും, അനന്തവുമായ ദേഹാദിപരമ്പരയ്ക്ക് അവലംബമെന്ന നിലയിൽ സുപ്രസിദ്ധവുമാകയാൽ സംസാരവൃക്ഷം അവ്യയംതന്നെ. എന്നാലും അവിദ്യാമൂലവും, അവിദ്യാമയവുമായ ഈ സംസാരവൃക്ഷത്തിന്നു വിദ്യോദയക്ഷണത്തിൽത്തന്നെ നാശം സംഭവിക്കുന്നതിനാൽ നാളെപ്പോലും നിലനില്ക്കുന്നില്ല എന്ന അർത്ഥത്തിൽ അശ്വത്ഥമെന്നും പറയുന്നുണ്ട്. ഈ സംസാരവൃക്ഷത്തിന്റെ പത്രങ്ങൾ ഋഗ്യജുസ്സാമരൂപങ്ങളായ ഛന്ദസ്സുകളാണ്. പത്രങ്ങളുടെ സ്വഭാവം വൃക്ഷത്തെ പരിരക്ഷിക്കുക എന്നുള്ളതാണല്ലൊ. ഛന്ദസ്സുകളും, ധർമ്മാധർമ്മങ്ങളേയും അവയുടെ ഫലങ്ങളേയും പ്രതിപാദിക്കുന്നതുകൊണ്ടു സംസാരവൃക്ഷത്തെ പരിരക്ഷിക്കുകയാണ് ചെയ്യുന്നത്. ഈ സംസാരവൃക്ഷത്തെ സമൂലം അറിയുന്നവൻ വേദാർത്ഥവിത്താണ് എന്നതിലും സംശയമില്ല. സമൂലമായ സംസാരവൃക്ഷത്തിൽനിന്ന് വ്യത്യസ്തമായി ജ്ഞേയമായ ഒരു വസ്തുവും ശേഷിക്കാത്തതിനാൽ അവയെ അറിയുന്നവനെ സർവ്വജ്ഞനെന്നും, സർവ്വവേദാർത്ഥവിത്തെന്നും സ്തുതിക്കാവുന്നതാണ്. മനുഷ്യർ തുടങ്ങി താഴോട്ട് സ്ഥാവരങ്ങൾവരേയും, മേലോട്ട് ബ്രഹ്മാവിന്റെ വാസസ്ഥാനമായ സത്യലോകംവരെയുള്ള ജ്ഞാനകർമ്മഫലങ്ങളായ ലോകങ്ങൾ ആ സംസാരവൃക്ഷത്തിന്റെ ശാഖകളാണ്. അവ സത്ത്വരജസ്തമോമയങ്ങളായ ഗുണങ്ങളാൽ വർദ്ധിച്ച് നിലകൊള്ളുന്നു. ശബ്ദാദികളായ വിഷയങ്ങളാണ് ആ ശാഖയിൽ കാണുന്ന തളിരുകൾ. ദേഹം തുടങ്ങിയ കർമ്മഫലങ്ങളാകുന്ന ശാഖകളിൽനിന്നാണ് ഈ തളിരുകൾ ഉണ്ടാകുന്നത്. ഈ സംസാരവൃക്ഷത്തിന്റെ പരമമായ മൂലം ബ്രഹ്മമാണെന്നു പറഞ്ഞുവല്ലൊ. അതിന്റെ അവാന്തരമൂലങ്ങൾ രാഗദ്വേഷാദികളായ വാസനകളാണ്. അവ കീഴോട്ടുള്ള ലോകങ്ങളിലും, വിശേഷിച്ച് മനുഷ്യലോകത്തും ധർമ്മാധർമ്മലക്ഷണമായ കർമ്മത്തെ ഉണ്ടാക്കിക്കൊണ്ട് നിലകൊള്ളുന്നു. സ്വപ്നം, കാനൽജലം, മായ, ഗന്ധർവ്വനഗരം ഇവയെപ്പോലെ നിലനില്ക്കുന്ന ഈ സംസാരവൃക്ഷത്തിന്ന് ഒരു വൃക്ത

മായ രൂപം കാണുന്നില്ല. ദൃഷ്ടനഷ്ടസ്വരൂപമെന്ന നിലയിൽ അതിന്ന് അന്തമോ ആദിയോ ഇല്ല. ഇതിന്ന് ഒരു നിലനിൽപ്പുള്ളതായിട്ടും ആരും അറിയുന്നില്ല. സുദൃഢമൂലമായ ഈ അശ്വത്ഥത്തെ ദൃഢമായ അസംഗമെന്ന ശസ്ത്രം കൊണ്ട് മുറിച്ചു നീക്കിയിട്ടുവേണം വൈഷ്ണവമായ പദത്തെ അന്വേഷിക്കുവാൻ. പുത്രൈഷണാദികളിൽനിന്നും ഒഴിഞ്ഞുള്ള നിലയാണ് അസംഗമെന്ന് പറയുന്നത്. ഈ അസംഗമാകുന്ന ശസ്ത്രത്തെ പരമാത്മജ്ഞാനംകൊണ്ട് ദൃഢമാക്കുകയും, വിവേകാഭ്യാസമാകുന്ന ചാണയിൽ ഉരച്ച് മൂർച്ചകൂട്ടുകയും ചെയ്യേണ്ടതാണ്. ആ വൈഷ്ണവപദം പ്രാപിക്കുന്നവർക്ക് പിന്നെ സംസാരത്തിലേക്ക് തിരിച്ചു പോരേണ്ടതായി വരുന്നില്ല. ഐന്ദ്രജാലികനിൽ നിന്ന് മായയെന്ന പോലെ ചിരന്തിനിയായ ഈ സംസാരമായ വൃക്ഷപ്രവർത്തി ആരിൽ നിന്ന് ഉദിക്കുന്നുവോ, ആ അഭ്യനായ പുരുഷനെത്തന്നെ ശരണമാക്കിക്കൊണ്ടു വേണം ആ വൈഷ്ണവപദത്തെപ്പറ്റിയുള്ള അന്വേഷണം തുടരുവാൻ. മാനമോഹങ്ങളില്ലാത്തവരും സംഗദോഷങ്ങളെ ജയിച്ചവരും പരമാത്മസ്വരൂപത്തെക്കുറിച്ച് ആലോചിക്കുന്നതിൽ സദാ തത്പരരായിട്ടുള്ളവരും കാമം നിശ്ശേഷം വിട്ടവരും സുഖദുഃഖരൂപങ്ങളാകുന്ന ദ്വന്ദ്വഭാവങ്ങളെ ഉപേക്ഷിച്ചവരും വിവേകികളുമായ സന്ന്യാസിമാർ ആ വൈഷ്ണവപദപ്രാപ്തിക്ക് അർഹരാണ്. സൂര്യനും ചന്ദ്രനും അഗ്നിക്കും പ്രകാശിപ്പിക്കുവാൻ കഴിയാത്ത തേജോരൂപവും പരമവുമായ എന്റെ ആ പദത്തെ പ്രാപിക്കുന്നവർ പിന്നീട് ഒരിക്കലും സംസാരത്തിലേക്ക് മടങ്ങിപ്പോകുന്നില്ല."

ഗമനം മുഴുവൻ ആഗമനത്തിൽ അവസാനിക്കുന്നതായിട്ടാണല്ലോ കണ്ടുവരുന്നത്. സംയോഗങ്ങൾ വിരഹാന്തങ്ങളാണെന്നും ചൊല്ലുണ്ട്. അതുകൊണ്ട് വൈഷ്ണവപദത്തെ പ്രാപിച്ചവരെല്ലാം മടങ്ങിവരികതന്നെ ചെയ്കയില്ലേ എന്നൊരു ആശങ്കയ്ക്ക് അവകാശമുണ്ട്. അതിനു സമാധാനമായി ഭഗവാൻ ഇങ്ങനെ തുടർന്നു:

"കർത്താവായും ഭോക്താവായും അറിയപ്പെടുന്ന ജീവൻ പരമാത്മാവായ എന്റെ അംശമാണ്. അതു സനാതനനുമാണ്. ജലത്തിൽ കാണപ്പെടുന്ന സൂര്യാംശമാകുന്ന സൂര്യൻ ജലമാകുന്ന നിമിത്തം നശിക്കുമ്പോൾ സൂര്യനെത്തന്നെ പ്രാപിച്ച് നിവർത്തിക്കാതെ വിലയം കൊള്ളുന്നതുപോലെയും, ഘടാദികളാകുന്ന ഉപാധികളാൽ പരിച്ഛിന്നമായ ഘടാകാശാദിയാകുന്ന ആകാശാംശം ഘടാദികളായ നിമിത്തങ്ങൾ നശിക്കുമ്പോൾ ആകാശത്തെ പ്രാപിച്ച് നിവർത്തിക്കാതെ വിലയംകൊള്ളുന്നതുപോലെയും, എന്റെ അംശമാകുന്ന ജീവൻ ശരീരാദികളാകുന്ന നിമിത്തം നശിക്കുമ്പോൾ എന്നെ പ്രാപിച്ചു വിലയംകൊള്ളുന്നതാണ്. അവിദ്യാകൃതങ്ങളായ ഉപാധികളാൽ സംഭവിക്കുന്നതാണ് ഈ അംശാംശിഭാവമെന്നുള്ളതുകൊണ്ട് എന്റെ നിരവയവത്വത്തിന്ന് ഇതു വിരുദ്ധമാകുന്നില്ല. കർണ്ണശഷ്കലി തുടങ്ങിയ പ്രകൃതിയിൽ നിലകൊള്ളുന്ന ശ്രോത്രാദികളായ ഇന്ദ്രിയങ്ങളെ ആകർഷിച്ചുകൊണ്ടാണ് ജീവൻ ഭോഗത്തിനായി ജനനമരണങ്ങളെ കൈക്കൊള്ളുന്നത്. ദേഹേന്ദ്രിയാദികൾക്ക് അധിപതിയായ ജീവൻ കർമ്മഗതിയനുസരിച്ച് പൂർവ്വശരീരം വിട്ടു മറ്റൊരു ശരീരത്തെ പ്രാപിക്കുമ്പോൾ വായു പുഷ്പാദികളുടെ ഉള്ളിൽനിന്നും ഗന്ധത്തെ എന്നപോലെ പൂർവ്വശരീരത്തിൽനിന്നും മനസ്സിനേയും ഇന്ദ്രിയങ്ങളേയുംകൂടി ഗ്രഹിച്ചു കൊള്ളാറുണ്ട്. ശ്രോത്രം, ചക്ഷുസ്സ്, ത്വക്ക്, രസനം, ഘ്രാണം, മനസ്സ് ഇവയെ ആശ്രയിച്ചുകൊണ്ടാണ് ദേഹസ്ഥനാകുന്ന ജീവൻ വിഷയങ്ങളെ അനുഭവിക്കുന്നത്. ഇങ്ങനെ പൂർവ്വപൂർവ്വങ്ങളായ ശരീരങ്ങളെ കൈവെടിഞ്ഞ് ഉത്തരോത്തരം വന്നുചേരുന്ന ശരീരങ്ങളിൽനിന്നുകൊണ്ട് ശബ്ദാദികളായ വിഷയങ്ങളേയും സുഖദുഃഖമോഹാദികളായ ഗുണങ്ങളേയും അനുഭവിക്കുന്ന ജീവനെക്കുറിച്ച് മൂഢന്മാർ ഒട്ടും അറിയാറില്ല. എന്നാൽ, ജ്ഞാനചക്ഷുസ്സുകളായിട്ടുള്ളവർ ഈ വസ്തുത ശരിയായി ഗ്രഹിക്കുന്നുണ്ട്. സമാഹിതചിത്തരായ യോഗികൾ സ്വന്തം ബുദ്ധിയിൽ നിലകൊള്ളുന്ന ഈ ആത്മാവിനെ പ്രയത്നപൂർവ്വം 'ഇതു ഞാനാണ്' എന്ന് അറിയുന്നുണ്ട്. തപസ്സ്, ഇന്ദ്രിയജയം മുതലായവകൊണ്ട് ആത്മസംസ്കാരം സിദ്ധിക്കാത്തവരും, ദുഷ്കർമ്മികളും, അശാന്തദർപ്പിതരുമായ ആളുകൾ ശാസ്ത്രാഭ്യാസം മുതലായ യത്നങ്ങൾ ചെയ്യുന്നതായാലും അവർക്ക് ആത്മദർശനം ഉണ്ടാകുന്നതല്ല. ഈ പ്രപഞ്ചംമുഴുവൻ പ്രകാശിപ്പിക്കുന്ന ആദിത്യനിൽ കാണുന്ന തേജസ്സും ചന്ദ്രനിലും അഗ്നിയിലും കാണുന്ന തേജസ്സും വിഷ്ണുവായ എന്റെ ജ്യോതിസ്സു തന്നെയാണ്. ഞാനാണ് ഓജസ്സുകൊണ്ട് ഭൂമിയിൽ പ്രവേശിച്ച് ചരാചരാത്മകങ്ങളായ ഭൂതങ്ങളെ ഭരിക്കുന്നത്. ഭൂമിയിലുണ്ടാകുന്ന നെല്ല്, യവം മുതലായ എല്ലാ ഔഷധികളേയും രസാത്മകനായ ചന്ദ്രനായി നിന്നുകൊണ്ട് പോഷിപ്പിക്കുന്നതും ഞാനാണ്. ഞാൻതന്നെയാണ് ജഠരാഗ്നിയായി എല്ലാ പ്രാണികളുടെയും ശരീരത്തിലിരുന്ന് പ്രാണാപാനന്മാരോടുകൂടി ഭോജ്യം, ഭക്ഷ്യം, ചോഷ്യം, ലേഹ്യം എന്നീ നാലുപ്രകാരത്തിലുള്ള അന്നങ്ങളേയും പചിക്കുന്നത്. എല്ലാ പ്രാണിസമൂഹത്തിന്റെയും ഹൃദയത്തിൽ ആത്മാവായിരിക്കുന്നതു ഞാനാണ്. എല്ലാ പ്രാണികൾക്കും സ്മൃതിയും ജ്ഞാനവും അവയുടെ നാശവും ഉണ്ടാകുന്നത് എന്നിൽനിന്നാണ്. പുണ്യശാലികൾക്ക് പുണ്യമനുസരിച്ച് ജ്ഞാനസ്മൃതിയും പാപികൾക്ക് പാപാനുസാരേണ ജ്ഞാനനാശവും സംഭവിക്കുന്നു. എല്ലാ വേദങ്ങളാലും അറിയപ്പെടേണ്ടവനും ഞാൻ തന്നെ. വേദാന്താർത്ഥസമ്പ്രദായത്തെ നിലനിർത്തുന്നവനും വേദാർത്ഥവിത്തും ഞാൻതന്നെയാണ്."

"ഈ സംസാരത്തിൽ ഉള്ള വസ്തുക്കളെയെല്ലാം രണ്ടു പുരുഷന്മാരായി വേർതിരിക്കാം. ക്ഷരനും അക്ഷരനുമാണ് ആ രണ്ടു പുരുഷന്മാർ. അതിൽ നാശമുള്ള പുരുഷൻ ക്ഷരനും നാശമില്ലാത്ത പുരുഷൻ അക്ഷരനുമാകുന്നു. സകല ഭൂതങ്ങളുമടങ്ങിയ വികാരസമൂഹം മുഴുവൻ ക്ഷരനായ പുരുഷനാണ്. അതുപോലെ കൂടസ്ഥനായ പുരുഷനാണ് അക്ഷരൻ. മായ, വഞ്ചന, ജിഹ്മത, കുടിലത, കൂടം ഇവയെല്ലാം പര്യായപദങ്ങളാണ്. അതുകൊണ്ട് അനേകവിധത്തിലുള്ള മായകളോടുകൂടി സ്ഥിതിചെയ്യുന്നവൻ എന്ന അർത്ഥം കൂടസ്ഥപദത്തിനു പറയാവുന്നതാണ്. മഹത്തത്ത്വംതുടങ്ങി പൃഥിവിവരെയുള്ള കാര്യവസ്തുക്കളുടെ സമൂഹത്തിനും കൂടം എന്നു പേരുണ്ട്. സ്വകാര്യമായിരിക്കുന്ന ആ കൂടത്തിൽ ഘടാദികളിൽ മണ്ണെന്നപോലെ എല്ലായിടത്തും കാരണത്വേന സ്ഥിതിചെയ്യുന്നതുകൊണ്ടും കൂടസ്ഥൻ എന്ന പേര് യുക്തമാകുന്നുണ്ട്. ക്ഷരമായ പുരുഷന്റെ ഉത്ഭവത്തിന്നു കാരണമായും സംസാരത്തിലുള്ള ജീവികളുടെ കാമകർമ്മാദിസംസ്കാരങ്ങൾക്ക് ആശ്രയമായും ഇരിക്കുന്ന ഭഗവാന്റെ മായാശക്തിയാണ് അക്ഷരനായ പുരുഷൻ എന്നു പറയപ്പെടുന്നത്. സംസാരബീജത്തിന് അവസാനമില്ലാത്തതുകൊണ്ട് അതു നശിക്കുന്നില്ല. അതുകൊണ്ടാണ് അതിന് അക്ഷരനെന്നപേർ സിദ്ധിച്ചത്. പുത്രസന്തതിക്കും പുത്രികാസന്തതിക്കും മൂലഭൂതനായ പുരുഷൻ കൂടസ്ഥനെന്നു പറയപ്പെടുന്നതുപോലെ പ്രപഞ്ചകാര്യസന്തതിക്ക് മൂലഭൂതമായിരിക്കുന്ന ത്രിഗുണാത്മികയായ പ്രകൃതിയും കൂടസ്ഥയെന്ന നാമത്തിന്ന് അർഹയാകുന്നുണ്ട്. ക്ഷരവും അക്ഷരവുമായിട്ടുള്ള ഇവ രണ്ടും തന്നെയാണ് ആത്മാവിന്റെ സംസാരിത്വത്തിന് ഹേതു. ഈ രണ്ടു പുരുഷന്മാരിൽനിന്നും ഏറ്റവും വിലക്ഷണനായി ഉത്കൃഷ്ടതമനായ ഒരു പുരുഷനുണ്ട്. ആ ഉത്തമപുരുഷൻ പരമാത്മാവാണ്. അവിദ്യാകൃതങ്ങളും ദേഹാദികളുമായ ആത്മാക്കളെക്കാളും എല്ലാ ഭൂതങ്ങളിലും പ്രത്യക്ചേതനനായിരിക്കുന്ന ആത്മാവിനെക്കാളും പരമമായിരിക്കുന്നതുകൊണ്ട് വേദാന്തങ്ങളിൽ ഇതിനെ പരമാത്മാവെന്ന് വ്യവഹരിക്കുന്നു. അവ്യയനും സർവ്വജ്ഞനും ഈശ്വരനുമായ നാരായണൻ തന്നെയാണ് ആ ഉത്തമപുരുഷൻ. അവിടുന്ന് സ്വന്തം ചൈതന്യബലശക്തിയാൽ ഭൂമി, അന്തരീക്ഷം ദ്യോവ് എന്നീ മൂന്നു ലോകങ്ങളിലും പ്രവേശിച്ച് അവയിൽ സ്ഥിതിചെയ്തു ഭരണകൃത്യം നിർവ്വഹിക്കുന്നു. ക്ഷരാക്ഷരങ്ങളിൽനിന്നു വിലക്ഷണനും ക്ഷരാക്ഷരങ്ങളായ രണ്ട് ഉപാധികളുടേയും ദോഷത്തിന്റെ സ്പർശനമേല്ക്കാത്തവനും നിത്യശുദ്ധബുദ്ധമുക്തസ്വഭാവനുമാണ് പരമാത്മാവെന്ന് അറിയേണ്ടതാ

ണ്. അശ്വത്ഥമെന്നുപേരുള്ള സംസാരമായാവൃക്ഷമാകുന്ന ക്ഷരത്തെ കവിഞ്ഞു വർത്തിക്കുന്നതുകൊണ്ടും സംസാരമായാവൃക്ഷത്തിന് ബീജഭൂതമായ അക്ഷരത്തെക്കാളും ഉത്കൃഷ്ടതമത്വവും ഊർദ്ധ്വതമത്വവും ഈശ്വരനായ എനിക്കുണ്ട്. അതുകൊണ്ടാണ് ലോകത്തിലും വേദത്തിലും 'പുരുഷോത്തമൻ' എന്ന പേര് എനിക്കുണ്ടായിട്ടുള്ളത്. ഭക്തജനങ്ങൾ പുരുഷോത്തമനെന്ന് എന്നെ പറയുവാനും കവികൾ കാവ്യാദികളിൽ ഈ പേര് ഉപയോഗിക്കുവാനും കാരണം ഇതുതന്നെയാണ്. സമ്മോഹം മുഴുവൻ ഉപേക്ഷിച്ച് ഏതൊരാൾ പുരുഷോത്തമനായ എന്നെ അറിയുന്നുവോ സർവ്വജ്ഞനായ അവൻ സർവ്വഭൂതസ്ഥനായ എന്നെ സർവ്വാത്മഭാവത്തിൽത്തന്നെ ഭജിക്കുന്നതാണ്. അല്ലയോ അർജ്ജുനാ, അത്യന്തം രഹസ്യമായ ഗീതാ ശാസ്ത്രമാണ് ഇപ്പോൾ ഞാൻ നിനക്ക് ഉപദേശിച്ചുതന്നത്. ഗീതാശാസ്ത്രാർത്ഥം മാത്രമല്ല, സർവ്വവേദാർത്ഥവും ചുരുക്കമായി ഇവിടെ ഞാൻ പ്രതിപാദിച്ചിട്ടുണ്ട്. ഈ ശാസ്ത്രം ഞാൻ വിവരിച്ചവിധം ഗ്രഹിക്കുന്നവൻ ബുദ്ധിമാനും കൃതകൃത്യനുമായിത്തീരും. ആത്മതത്ത്വം ഗ്രഹിച്ചുകഴിഞ്ഞാൽ കർത്തവ്യം മുഴുവൻ അനുഷ്ഠിക്കപ്പെട്ടു എന്ന് പ്രസിദ്ധമാണല്ലോ. സർവ്വോൽകൃഷ്ടമായ ഈ പരമാർത്ഥതത്ത്വം നിനക്ക് എന്നിൽനിന്ന് കേൾക്കുവാൻ കഴിഞ്ഞതുകൊണ്ട് നിനക്കും കൃതാർത്ഥതയ്ക്ക് അവകാശമുണ്ട്.

## അദ്ധ്യായം 15

**പുരുഷോത്തമയോഗം –** ശ്രീഭഗവാൻ പറഞ്ഞു.

1. ഊർദ്ധ്വമൂലമധശ്ശാഖ-
മശ്വത്ഥം പ്രാഹുരവ്യയം
ഛന്ദാംസി യസ്യ പർണ്ണാനി
യസ്തം വേദ സ വേദവിത്.

മേൽഭാഗത്തേക്കു ചുവടും (വേരും) അധോഭാഗത്തേക്കു ശാഖകളും ഉള്ള അശ്വത്ഥത്തെ (സംസാരമാകുന്ന വൃക്ഷത്തെ) അവ്യയമെന്ന് (അനാദ്യന്തമെന്നു) പറയുന്നു. (സംസാരത്തിന്റെ മൂലകാരണം ബ്രഹ്മവും ശാഖകൾ കാര്യോപാധികളുമാണെന്നു വിവക്ഷ.) ഛന്ദസ്സുകൾ ആണ്, (വേദങ്ങൾ ആണ്,) ആ വൃക്ഷത്തിന്റെ ഇലകൾ. ആര് ഇപ്രകാരം ആ വൃക്ഷത്തെ അറിയുന്നുവോ, അവനത്രേ വേദജ്ഞൻ.

പതിന്നാലാം അദ്ധ്യായത്തിന്റെ ഒടുവിൽ "എന്നെ അചഞ്ചലഭക്തിയോടുകൂടെ നിരന്തരം ധ്യാനിക്കുന്നതുകൊണ്ട് ത്രിഗുണങ്ങളേയും അതിന്റെ കാര്യങ്ങളേയും അതിക്രമിച്ച് കൈവല്യം പ്രാപിക്കാം," എന്ന് ഗുണത്രയത്യാഗത്തിന്നുള്ള ഉപായമായി പറഞ്ഞിട്ടുണ്ട്. ധ്യേയത്വേന പറഞ്ഞിട്ടുള്ള ആ ബ്രഹ്മം ഏതുവിധമുള്ളതാണ്? എങ്ങനെയാണതിനെ അനുസന്ധാനം ചെയ്യേണ്ടത്? എന്ന ചോദ്യത്തിന് സമാധാനമായി 'ക്ഷരം അക്ഷരം' എന്ന രണ്ടു തത്വങ്ങളെ പതിമ്മൂന്നാം അദ്ധ്യായത്തിലും അതിന് മുമ്പേ എട്ടാം അദ്ധ്യായത്തിലും പറഞ്ഞിട്ടുള്ളതിൽനിന്ന് വിലക്ഷണമായിരിക്കുന്ന, ഭിന്നമായും രണ്ടിനും അധിഷ്ഠാനമായുമിരിക്കുന്ന പുരുഷോത്തമ ശബ്ദവാച്യമായ ബ്രഹ്മത്തെയാണ് അനുസന്ധാനം ചെയ്യേണ്ടത് എന്നും, എങ്ങനെയാണ് ധ്യാനിക്കേണ്ടതെന്നും, അതിന്റെ ഫലമെന്താണെന്നും വിസ്തരിച്ചു പറഞ്ഞ് മുമുക്ഷുക്കൾക്ക് സംസാരത്തിൽ വിരക്തി ജനിപ്പിച്ച് ബ്രഹ്മധ്യാനത്തിൽ ശ്രദ്ധയുണ്ടാക്കുന്നതിന്നുവേണ്ടിയാണ് ഈ അദ്ധ്യായം ആരംഭിക്കുന്നത്.

ആദ്യമായി സംസാരസ്വരൂപത്തെ വിവരിക്കുവാൻ ഭാവിച്ച ഭഗവാൻ അതിനെ, സർവ്വലോകാത്മകമായ സംസാരത്തെ, ഒരു മഹത്തായ ആൽവൃക്ഷമായി കല്പിച്ച് ആ വൃക്ഷത്തിന്റെ വിപുലവിസ്താരത്തേയും നശ്വരതയേയും ഉൽപത്തിസ്ഥാനമായ ബീജത്തേയും പറ്റി ധരിപ്പിക്കുകയാണ് ആദ്യത്തെ മൂന്നു ശ്ലോകങ്ങൾകൊണ്ടു ചെയ്യുന്നത്. ഇത്രയും ധരിച്ചതിന്നുശേഷം വേണം ഈ അദ്ധ്യായത്തിലെ ഇരുപതു ശ്ളോകങ്ങളുടെ പാഠവും മനനവും ആരംഭിക്കുവാൻ. പ്രതിപാദിക്കുന്ന വിഷയം അനേകശ്രുതിവാക്യങ്ങളിൽ വിസ്തരിച്ചു പറഞ്ഞിട്ടുള്ളതിന്റെ എത്രയും ചുരുങ്ങിയ സാരമായതുകൊണ്ട് വളരെയേറെ മനസ്സിരുത്തി ചിന്തിക്കേണ്ടതാണ്. അതിഗംഭീരമായ ശാസ്ത്രസാരമാണ് ഈ പതിനഞ്ചാം അദ്ധ്യായം എന്നു ഭഗവാൻ തന്നെ അദ്ധ്യായാവസാനത്തിൽ പറഞ്ഞിട്ടുണ്ട്.

"ഊർദ്ധ്വമൂലോ/വാക്ശാഖ ഏഷോ/ശ്വത്ഥ സനാതനഃ"

"ഊർദ്ധ്വമൂലമവാക്ശാഖം വൃക്ഷം യോ വേദസം പ്രതി" ഇപ്രകാരമുള്ള ശ്രുതികളുടെ സാരമാണ് ആദ്യത്തെ ശ്ലോകത്തിന്ന് അടിസ്ഥാനം. സർവ്വലോകത്തെ ഉൾപ്പെടുത്തീട്ടുള്ള പേരാണ് സംസാരമെന്ന് ഉണ്ടാവുക, നിലനില്ക്കുക, നശിക്കുക, പിന്നെയും പിന്നെയും ഈ നിലയിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ലോകംതന്നെയാണു സംസാരം. ആ സംസാരത്തെ ഒരു ആൽവൃക്ഷമായി കല്പിച്ചിട്ടാണ് വർണ്ണിക്കുന്നത്. ആൽവൃക്ഷം എന്നു കല്പിച്ചത് അതിന്റെ ബീജം (ഉൽപത്തിസ്ഥാനം) അതീവസൂക്ഷ്മവും അതിൽ അടങ്ങിയിരിക്കുന്ന വൃക്ഷം വളരെ വലുതുമായതുകൊണ്ടാണ്. ആൽവൃക്ഷംപോലെ പടർപ്പുള്ള മറ്റൊരു വൃക്ഷവുമില്ല. അതുകൊണ്ട് ആൽവൃക്ഷമായി കല്പിച്ചുവെന്നേയുള്ളു. പിന്നെ 'അശ്വത്ഥം' എന്ന പേർ ആൽവൃക്ഷത്തിന്നുള്ളതാണ്. ശ്വഃ=നാളെ; ഥഃ=നിലനില്ക്കുന്നത്; നാളെക്കുണ്ടാകും എന്നു തീർത്തുപറവാൻ കഴിയുന്ന സാധനത്തെ 'ശ്വത്ഥം' എന്നു പറയാം. അശ്വത്ഥം=നാളെയ്ക്കുണ്ടാകുമെന്നുകൂടി ഉറപ്പിച്ചു പറയുവാൻ പാടില്ലാത്തത് എന്നർത്ഥം. അശ്വത്ഥം കാട്ടുതീയോ കൊടുങ്കാറ്റോ ബാധിച്ചാൽ ഉടനെ കാണാതാകും. അതുകൊണ്ട് അശ്വത്ഥം എന്നപേര് അന്വർത്ഥമാണ്. ആല് മാത്രമാണോ അങ്ങനെ നശിക്കുന്നത്? അല്ല എല്ലാ വൃക്ഷങ്ങളും നശിക്കും. എന്നാൽ ആലെന്ന് എന്തിനുപറഞ്ഞു? വൃക്ഷജാതിയിൽ വമ്പിച്ച ആലിന്റെ നിലയിതാണെങ്കിൽ മറ്റുള്ള വൃക്ഷങ്ങളുടെ സ്ഥിതി പറയണമോ എന്നു കാണിക്കുവാൻവേണ്ടി ആലായിട്ടു സംസാരത്തെ കല്പിച്ചു എന്നു മാത്രം.

സംസാരവൃക്ഷത്തിന്റെ മൂലം ഉൽപത്തിസ്ഥാനമായ ബീജം ഏതാണ്? ഉർദ്ധ്വമാണ് ബീജം. ആദ്യത്തിൽ കാണിച്ച ശ്രുതിയിലെ ഊർദ്ധ്വശബ്ദത്തിന്ന് ബ്രഹ്മമെന്നാണർത്ഥം. ബ്രഹ്മത്തിൽനിന്നാണ് ഈ സംസാരവൃക്ഷം ഉണ്ടായിരിക്കുന്നത്. അവ്യക്തം, മഹത്ത്വം മുതലായ സകല തത്ത്വങ്ങളുടേയും മേലെയുള്ള സത്യവസ്തു (സർവ്വോൽപത്തിസ്ഥിതിലയസ്ഥാനം) എന്ന് കാണിക്കുവാൻ ഊർദ്ധ്വം (സർവ്വോപരി സ്ഥിതിചെയ്യുന്നത്) ബ്രഹ്മം എന്ന അർത്ഥം സിദ്ധിച്ചു. ഇത് ഒരു അതിശയവൃക്ഷമാണ്. എല്ലാ വൃക്ഷങ്ങളുടേയും മൂലം, അടിസ്ഥാനം (വിത്ത്) താഴത്തായിരിക്കേ സംസാരവൃക്ഷബീജം ഏറ്റവും ഉപരിഭാത്താണ് എന്നു വരുത്തിയിരിക്കുന്നു. പിന്നെയെങ്ങനെയിരിക്കുന്നു ആ വൃക്ഷം? അധഃശാഖം അധോഭാഗത്തിലാണ് ഈ വൃക്ഷത്തിന്റെ ശാഖകൾ. അവ്യക്തം, മഹത്തത്ത്വം, അഹങ്കാരതത്ത്വം, പഞ്ചതന്മാത്രങ്ങൾ, പഞ്ചമഹാഭൂതങ്ങൾ എന്നിവയാണ് വൃക്ഷത്തിന്റെ ശാഖകൾ. അത് ബ്രഹ്മാപേക്ഷയാ താഴത്തുള്ളവയാണല്ലോ. സാധാരണ വൃക്ഷത്തിന്റെ ശാഖകൾ മുകളിലാണ്. സംസാര വൃക്ഷത്തിന്റെ ശാഖകൾ താഴത്താകുന്നു. ഈ നിലയിലും ഇത് ഒരു അപൂർവ്വവൃക്ഷമാണ്. അങ്ങനെയൊക്കെയാണെങ്കിലും അത് അശ്വത്ഥമാകുന്നു. (പെട്ടെന്നു കാണാതെയുമാകും.) സമസ്തലോകാവസ്ഥ (സത്യലോകപര്യന്തമുള്ള സകല ലോകസ്ഥിതിയും) ഈ വിധമായിരിക്കെ അതിലുള്ള ഓരോ വ്യക്തിയുടെ നിലയെന്താണെന്ന് ഊഹിച്ചറിഞ്ഞുകൊള്ളണം.

ഈ ശരീരം ഇന്നോ നാളെയാ ആണ് നശിക്കുക എന്ന് ആർക്കും ഉറപ്പിച്ചു പറയുവാൻ കഴിയുകയില്ല. അതുകൊണ്ട് അതു ശാശ്വതമാണെന്നു വിചാരിക്കേണ്ടാ എന്നുപദേശിച്ചപ്പോൾ 'പ്രാഹുരവ്യയം' എന്നൊരു ചോദ്യം പുറപ്പെടുന്നു. 'ന കദാചിദനീദൃശം ജഗത്' എന്ന് ശ്രുതിയുണ്ടല്ലോ. ഒരു കാലത്തും ജഗത്തിന്ന് ഈ നില ഇല്ലാതാകുന്നില്ല, നശിക്കുന്നില്ല, അവ്യയമാ

ണ്, നാശരഹിതമാണ് എന്നല്ലേ ശ്രുതി പറയുന്നത്?. അപ്പോൾ നാളേക്കില്ലാത്തതെന്നെങ്ങനെ പറയും? എന്നാണ് ചോദ്യം. അതിന്ന് സമാധാനം. 'പ്രാഹുഃ' പറയുന്നു, ശരിതന്നെ. ആരാണാ വിധം പറയുന്നത്? കർമ്മഠന്മാരായ മീമാംസകന്മാർ! പൂർവ്വാപരശ്രുതിവാക്യങ്ങളുടെ അർത്ഥംനിർണ്ണയിക്കാതെയും ആവക ശ്രുതികൾ ഏതേതു ഘട്ടങ്ങളിൽ എന്തെന്ത് സംഗതികളെയാണ് പ്രതിപാദിക്കുന്നതെന്നു ചിന്തിക്കാതെയും കർമ്മംകൊണ്ട് പ്രാപിക്കാൻ കഴിയുന്ന സ്വർഗ്ഗാദി ലോകങ്ങൾക്കു നാശമില്ലെന്നു പറയുന്ന പുഷ്പസ്ഥാനീയങ്ങളായ മധുരവാക്കുകളെ സിദ്ധാന്തപക്ഷമായി തെറ്റിദ്ധരിച്ചവർ ആവിധം പറയുന്നതിൽ പരിഭ്രമിക്കേണ്ടതില്ല. അത് അവ്യയമല്ല, നാശരഹിതം അല്ല. അശ്വത്ഥം നാശമുള്ളതുതന്നെയെന്നാണ് വേദസിദ്ധാന്തം. 'യത് കൃതകം തന്നശ്വരം' ഏതൊന്നുണ്ടായതാണോ, ഇല്ലാതായതിന്നുശേഷം പിന്നെ ഉണ്ടായി എന്നു വന്നതാണോ, അതെല്ലാം നശിക്കുന്നതാണ്. മഹാപ്രളയത്തിൽ ഇല്ലാതായ എല്ലാ ലോകങ്ങളും സൃഷ്ട്യാരംഭത്തിൽ പിന്നെയുണ്ടാകും, പിന്നെയും നശിക്കും. ഈ ശരീരം ഇന്നുണ്ട്. നാളെ ഇല്ലാതെയാകും. ഇതാണ് ഇതിന്റെ സ്വഭാവം എന്നാൽ ശ്രുതി എന്തിനായി ആവിധം വ്യാമോഹിപ്പിക്കുന്നു? എന്നാണെങ്കിൽ 'ഛന്ദാംസി യസ്യ പർണാനി' എന്നാണ് സമാധാനം. ഛന്ദസ്സുകൾ, പുഷ്പസ്ഥാനീയങ്ങളായ മനോഹരശ്രുതി വാക്യങ്ങൾ, സംസാരമാകുന്ന വൃക്ഷത്തിന്റെ ഇലകളാകുന്നു. വൃക്ഷത്തിന്ന് കേടുതട്ടാതെ രക്ഷിക്കുന്ന ഇലകൾ എന്നപോലെ ആവക ശ്രുതിവാക്യങ്ങൾ ഈ സംസാരവൃക്ഷത്തെ കേടുകൂടാതെ രക്ഷിക്കുന്നു. സകാമന്മാർ സ്വർഗ്ഗാദിലോകപ്രാപ്തിക്കുവേണ്ടി ചെയ്യുന്ന നിത്യനൈമിത്തികാദികളായ കർമ്മങ്ങളെ വിധിക്കുന്ന ശ്രുതികളുടെ ശരിയായ അർത്ഥം ധരിപ്പാൻ പറ്റിയവിധം അന്തഃകരണശുദ്ധി സിദ്ധിക്കുവാൻവേണ്ടി മാത്രമാണ് കർമ്മങ്ങളെ വിധിച്ചിരിക്കുന്നത് എന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്. സംസാരവൃക്ഷത്തിന്റെ അനിത്യത്വം, ദുഃഖരൂപത്വം മുതലായ ദോഷങ്ങളെ മറയ്ക്കുന്നതാണ് കർമ്മവിധിനിഷേധലക്ഷണങ്ങളായ വേദവാക്യങ്ങളാകുന്ന ഇലകൾ ചെയ്യുന്ന സഹായം. ധർമ്മാധർമ്മങ്ങളും അവയുടെ ഫലങ്ങളായ സുഖദുഃഖങ്ങളുമാണ് ഈ വൃക്ഷത്തിൽനിന്നുണ്ടാകുന്ന ഫലങ്ങൾ. ഇങ്ങനെയുള്ള സംസാരവൃക്ഷത്തെ ആര് അറിയുന്നുവോ, അവൻ വേദത്തെ അറിയുന്നവനാകുന്നു.

അനൃതജഡദുഃഖരൂപമായ സംസാരവൃക്ഷത്തെ അറിഞ്ഞവൻ വേദാർത്ഥമറിയുന്നവനാകുന്നതെങ്ങനെയാണെന്ന് ശങ്കിക്കുന്നുണ്ടെങ്കിൽ സമാധാനം പറയാം. ഏതൊരു വൃക്ഷം ഏതൊരു വിത്തിൽ നിന്നുത്ഭവിക്കുന്നുവോ, ആ വൃക്ഷം ആ ബീജത്തിന്റെ രസമുള്ളതാണെന്ന് അനുഭവമുണ്ടല്ലോ. കാഞ്ഞിരവിത്തിന്റെ രസം കയ്പാണ്. കാഞ്ഞിരത്തിന്റെ ഇലകൾ മുതലായ എല്ലാ അംശവും കയ്പുതന്നെയെന്ന അനുഭവമുണ്ട്. ഈ ന്യായം ഈ സംസാരവൃക്ഷത്തിന്റെ കാര്യത്തിലും യോജിപ്പിക്കാം. അപ്പോൾ എന്തു കിട്ടുന്നു? ചിദേകരസമായ ബ്രഹ്മത്തിൽനിന്നുണ്ടായ സംസാരവൃക്ഷം ചിദ്രസംതന്നെയെന്നു കിട്ടുന്നു. അതുകൊണ്ട് 'സർവ്വം ഖല്വിദംബ്രഹ്മം' ഈ കാണപ്പെടുന്ന സകലവും ബ്രഹ്മംതന്നെ എന്ന് സിദ്ധിക്കുന്നു. ഈ സംസാരവൃക്ഷം ചിദ്രൂപബ്രഹ്മവിത്തിൽനിന്നുണ്ടായതാകയാൽ ചിദ്രസപരിപൂർണ്ണംതന്നെയെന്ന് ശുദ്ധബുദ്ധിവൃത്തികൊണ്ട് ഏതൊരു വിദ്വാനറിയുന്നുവോ ബ്രഹ്മത്തിൽനിന്ന് അഭിന്നമായി കാണുന്നുവോ അവൻ വേദാർത്ഥം അറിയുന്നവനാകുന്നു. ''സർവ്വേ വേദാഃ യത് പദമാമനന്തി' എല്ലാ വേദാർത്ഥങ്ങളും ബ്രഹ്മത്തിൽ പര്യവസാനിക്കുന്നു. കാരണത്തിൽനിന്ന് അഭിന്നമാണ് കാര്യം എന്ന ന്യായത്താൽ ബ്രഹ്മമാകുന്ന കാരണംതന്നെയാണ് കാര്യരൂപമായി പ്രകാശിക്കുന്ന സംസാരവൃക്ഷം എന്ന ജ്ഞാനത്തിൽ വേദാർത്ഥം പര്യവസാനിക്കുന്നു. അതുകൊണ്ട് പ്രപഞ്ചവൃക്ഷത്തെ നന്നായി അറിഞ്ഞവൻ സർവ്വജ്ഞൻതന്നെ എന്നു സിദ്ധിക്കുന്നു. ബ്രഹ്മത്തെക്കൂടാതെ അന്യമായ പ്രപഞ്ചമേ ഇല്ലെന്നു ധരിക്കണം.

2. അധശ്ചോർദ്ധ്വം പ്രസൃതാസ്തസ്യ ശാഖാ
ഗുണപ്രവൃദ്ധാ വിഷയപ്രവാളാഃ
അധശ്ച മൂലാന്യനുസന്തതാനി
കർമ്മാനുബന്ധീനി മനുഷ്യലോകേ.

അതിന്റെ ശാഖകൾ കീഴുംമേലും വ്യാപിച്ചിരിക്കുന്നു. അവ ത്രിഗുണങ്ങളാൽ പരിപുഷ്ടങ്ങളും വിഷയങ്ങളായ തളിരുകൾ നിറഞ്ഞവയും ആകുന്നു. ഇടതൂർന്ന് വളർന്നുപടർന്നിട്ടുള്ള ആ വൃക്ഷത്തിന്റെ വേരുകൾ അധോഭാഗത്ത് മനുഷ്യലോകത്തിൽ കർമ്മത്തോട് ഏറ്റവും ബന്ധിക്കപ്പെട്ടുകിടക്കുന്നു.

സംസാരവൃക്ഷകാരണത്തെക്കുറിച്ചുള്ള ജ്ഞാനംകൊണ്ട് ആ വൃക്ഷമാകുന്ന കാര്യത്തെ, കാരണമാകുന്ന ബ്രഹ്മംതന്നെ എന്നു ധരിച്ച് മോക്ഷംപ്രാപിപ്പാൻ തക്കവണ്ണം ഈശ്വരാനുഗ്രഹവും അന്തഃകരണശുദ്ധിയും ലഭിച്ചിട്ടില്ലാത്തവർ, വൃക്ഷത്തെ ആയുധംകൊണ്ടു വെട്ടിമുറിച്ചുകളയുവാൻ കഴിയുന്നമാതിരി, സംസാരത്തെയും മൂർച്ചയുള്ള ജ്ഞാനവൈരാഗ്യമായ ആയുധംകൊണ്ട് വെട്ടിമുറിച്ചുകളയുവാൻ പരിശ്രമിക്കണം. പ്രാരബ്ധകർമ്മം ക്ഷയിക്കുമ്പോൾ ശരീരം നശിക്കുമെന്നും അപ്പോൾ മോക്ഷവും സ്വയമേവ സിദ്ധിക്കും എന്നുമുള്ള വിചാരത്താൽ പരിശ്രമിക്കാതിരിക്കയാണെങ്കിൽ ചക്രം ചുറ്റൽതന്നെയാണ് ഫലം. ഈ വസ്തുത കാണിച്ച് വൈരാഗ്യം ജനിപ്പിക്കുവാൻ സംസാരമാകുന്ന വൃക്ഷത്തിന്റെ രൂപത്തെത്തന്നെ വിസ്തരിക്കുകയാണ്. സംസാരമാകുന്ന വൃക്ഷത്തിന്റെ ശാഖകളാണ് എല്ലാ ശരീരങ്ങളും. ആ ശാഖകൾ കീഴ്പോട്ട് വൃക്ഷശരീരംവരെയും മേല്പോട്ട് ബ്രഹ്മശരീരംവരെയും വ്യാപിക്കും. ആവക ശരീരങ്ങൾ നശിക്കുമല്ലോ. അതോടുകൂടെ ജന്മവും അവസാനിച്ച് മോക്ഷമടയുകയില്ലേ എന്നു ശങ്കിക്കേണ്ടതില്ല. സത്വരജസ്തമോഗുണങ്ങളും അവയുടെ കാര്യങ്ങളായ ഉത്തമമധ്യമാധമകർമ്മങ്ങളും അവയിൽനിന്നുത്ഭവിക്കുന്ന വാസനകളും ശാഖകളെ പുഷ്ടിപ്പെടുത്തുന്ന തളിരുകളെപ്പോലെ ശരീരനാശാനന്തരം വീണ്ടും ശരീരം ഉണ്ടാകുവാൻ കാരണങ്ങളായ പുണ്യപാപകർമ്മങ്ങളെ ചെയ്യുന്നതുകൊണ്ട് അവയുടെ ഫലം അനുഭവിക്കുവാൻ വീണ്ടും ജനിക്കുകതന്നെ വേണ്ടിവരും. ആൽവൃക്ഷത്തിന്റെ ശാഖകളിൽനിന്നു വേരുകൾ പുറപ്പെട്ട് ഭൂമിയിൽ താങ്ങുകാലുകളെന്നപോലെ, ശാഖകളെ വീഴ്ത്താതെ സംരക്ഷിക്കുന്നതു കാണുന്നുണ്ടല്ലോ. അതുപോലെ, മനുഷ്യലോകത്തിൽ ചെയ്യുന്ന കർമ്മങ്ങളുടെ വാസനകൾ അധോഭാഗത്തേക്കും വ്യാപിക്കുന്നതാണ്. മനുഷ്യശരീരം ധരിച്ച് കാമക്രോധാദികൾകാരണം നീചകർമ്മങ്ങൾ ചെയ്തതിന്റെ ഫലമായി പിന്നെ വൃക്ഷശരീരം ധരിക്കേണ്ടതായും ഉൽകൃഷ്ടകർമ്മം ചെയ്ത ജീവനാണെങ്കിൽ സ്വർഗ്ഗാദി ലോകസുഖാനുഭവങ്ങൾ അനുഭവിച്ചതിന്നുശേഷം പുണ്യം ക്ഷയിക്കുന്ന കാലത്ത് മനുഷ്യലോകത്തിലേക്ക് വീണ്ടും എത്തേണ്ടതായും വരും. ഇപ്രകാരം ഘടീയന്ത്രംപോലെ മേല്പോട്ടും കീഴ്പോട്ടും പോക്കും വരവുമായുള്ള ഈ ശരീരഗ്രഹണം ദുഃഖാനന്തരം ദുഃഖം എന്നല്ലാതെ ദുഃഖാനന്തരം സുഖം എന്നുകൂടി ചിന്തിക്കാതെ നശ്വരമായ പ്രപഞ്ചത്തിൽ വൈരാഗ്യം ഉണ്ടാകുവാൻ വേണ്ടമാതിരി ശ്രമിക്കുകയാണെങ്കിൽ മാത്രമേ സംസാരബന്ധത്തിൽനിന്നു മുക്തനാകുവാൻ കഴിയുകയുള്ളു എന്ന് കാണിക്കുന്നു.

3. ന രൂപമസ്യേഹ തഥോപലഭ്യതേ
നാന്തോ ന ചാദിർന ച സമ്പ്രതിഷ്ഠാ
അശ്വത്ഥമേനം സുവിരൂഢമൂല-
മസങ്ഗശസ്ത്രേണ ദൃഢേന ഛിത്വാ

4. തതഃ പദം തത് പരിമാർഗ്ഗിതവ്യം
യസ്മിൻ ഗതാ ന നിവർത്തന്തി ഭൂയഃ
തമേവ ചാദ്യം പുരുഷം പ്രപദ്യേ
യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ.

ഇവിടെ (ഈ ലോകത്തിൽ) അതിന്റെ സ്വരൂപം അറിയപ്പെടുന്നില്ല. അതുപോലെതന്നെ അതിന്റെ ആദിയും അവസാനവും അടിസ്ഥാനവും (അറിയപ്പെടുന്നില്ല.) അത്യന്തം അടിയുറച്ചു നിൽക്കുന്ന ആ അശ്വത്ഥത്തെ ബലമേറിയ അസംഗമാകുന്ന (അനാസക്തിയാകുന്ന) ആയുധംകൊണ്ട് വെട്ടിമുറിക്കണം. അതിന്നുശേഷം പുനരാവൃത്തിരഹിതമായ, പുനർജ്ജന്മരഹിതമായ, ആ പദം അന്വേഷിക്കേണ്ടതാണ്. 'ഏതൊരു മൂലസ്ഥാനത്തിൽ നിന്നും ചിരന്തനമായ (സംസാര) പ്രവൃത്തി പ്രസരിച്ചുവോ, ആ ആദിപുരുഷനെ ഞാൻ ശരണംപ്രാപിക്കുന്നു' എന്നു പ്രാർത്ഥിക്കണം.

സ്വർഗ്ഗാദിലോകങ്ങൾക്കും അവിടെയുള്ള ഭോഗങ്ങൾക്കും നാശമില്ലെന്ന് ഉൽഘോഷിക്കുന്ന ശ്രുതിവാക്യങ്ങൾ കേട്ട് വിദ്വാന്മാർകൂടെ മോഹിക്കുകയും മറ്റുള്ളവരെ മോഹിപ്പിക്കുകയും ചെയ്യുന്നുണ്ട്. എന്നാലും ജന്മാന്തരസുകൃതവശാൽ ഈ ജന്മത്തിൽ മോക്ഷം ഇച്ഛിക്കുന്ന പുരുഷൻ സംസാരം നശ്വരമാണെന്നു നിത്യാനുഭവത്തിൽനിന്നും ശാസ്ത്രങ്ങളിൽനിന്നും മനസ്സിലാക്കി സംസാരചിന്തയെ വിട്ട് ജ്ഞാനവൈരാഗ്യങ്ങളാകുന്ന ഖഡ്ഗമെടുത്ത് സംസാരവൃക്ഷത്തെ മുറിച്ചുകളഞ്ഞ് സന്ന്യാസം സ്വീകരിച്ച് മോക്ഷത്തിന്നുവേണ്ടി പരിശ്രമിക്കേണ്ടതാണെന്നു ബോധിപ്പിക്കുന്നു.

പുഷ്പതുല്യങ്ങളായ രമണീയശ്രുതിവചനങ്ങൾ, 'സ്വർഗ്ഗത്തിലുള്ളവർക്കു മരണമില്ല' (സ്വർഗ്ഗലോകാ അമൃതത്വം ഭജന്തേ) 'ഭൂമി നശിക്കുന്നില്ല, സ്വർഗ്ഗം നശിക്കുന്നില്ല.' (ധ്രുവാ ദ്യൗഃ ധ്രുവാ പൃഥിവീ) എന്നൊക്കെ പറയുന്നുണ്ടെങ്കിലും അനുഭവത്തിൽ ഈ ലോകത്തിൽ ഉള്ളവരെല്ലാം നശിക്കുന്നതായിട്ടാണല്ലോ കാണുന്നത്. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നവസ്ഥകളും അവയിൽ അനുഭവിക്കുന്ന ഭോഗ്യങ്ങളും മായമാത്രമാണ്. സ്വപ്നപദാർത്ഥമെന്നപോലെയാണ് അവ എന്നുതന്നെ സിദ്ധാന്തശ്രുതിവാക്യങ്ങളും പറയുന്നുണ്ട്. അതുകൊണ്ട് സംസാരവൃക്ഷത്തിന്റെ രൂപം ദുർബ്ബലശ്രുതികളിൽ പറയുന്നതുപോലെ അനുഭവത്തിൽ കാണപ്പെടുന്നില്ല. ദൈനംദിനാനുഭവംകൊണ്ടു നോക്കുമ്പോൾ ക്ഷണികവും നശ്വരവുംതന്നെയാണെന്ന് ഉറച്ചുകൊള്ളണം. സ്വർഗ്ഗാദിലോകങ്ങളും അവിടെ സിദ്ധിക്കുന്ന സുഖവും നിത്യമാണെന്നു വിചാരിക്കുന്നത് ഭ്രമം മാത്രമാകുന്നു. 'അങ്ങനെയാകട്ടെ!, ക്ഷണികമാണ് സംസാരമെങ്കിൽ അല്പം ദുഃഖമനുഭവിച്ചുകഴിഞ്ഞാൽ പിന്നെ നിത്യസുഖം, സംസാരാതീതസുഖം അനുഭവിക്കാമല്ലോ!' ഇങ്ങനെയൊരു ആശയ്ക്കും വഴിയില്ലെന്നു കാണിക്കുന്നു. അതിന്ന് ആദിയും അന്തവും മദ്ധ്യകാലസ്ഥിതിയും ഇല്ലെന്നു ധരിക്കണം. ജനിച്ചവൻ മരിക്കുന്നതോടുകൂടെ ശരീരം അവസാനിക്കുന്നില്ല. എപ്പോൾ മുതല്ക്കാണ് അവന്റെ ജനനം ആരംഭിച്ചത് എന്ന ആദിയില്ല. അവിദ്യയും അതിന്റെ കാര്യവും അനാദിയെന്നാണ് സിദ്ധാന്തം. ജന്മചക്രത്തിന്റെ ആദി അറിയുവാൻ കഴിയാത്തതുകൊണ്ട് മദ്ധ്യവും അറിയുവാൻ കഴിയുകയില്ല. അതുപോലെ ഇത് അവസാനശരീരമാണോ എന്നും അറിയുവാൻ കഴിയുകയില്ല.

അതുകൊണ്ട് മോക്ഷേച്ഛയുള്ളവൻ എന്താണു ചെയ്യേണ്ടത്? എന്ന ചോദ്യത്തിന്നുത്തരം പറയാം. അനേകജന്മങ്ങളിൽ സർവ്വേശ്വരനെ ആരാധിച്ചതിന്റെ ഫലമായി മോക്ഷേച്ഛ ഒരുവന്നുണ്ടായെങ്കിൽ ദൃഢമായ വിരക്തിയാകുന്ന ആയുധംകൊണ്ട് നാളേക്ക് നിലനില്ക്കുമെന്ന് നിശ്ചയിപ്പാൻകഴിയാത്ത ഈ സംസാരവൃക്ഷം വേരോടുകൂടെ മുറിച്ചുകളയണം. ഇതിന്റെ വേരു നല്ലപോലെ ഉറച്ചതാണ്. എളുപ്പത്തിൽ ഉപായംകൊണ്ടു മുറിച്ചുകളയാമെന്ന് ആരും ഉദ്ദേശിക്കേണ്ട. അനേകകോടി ബ്രഹ്മകല്പം കഴിഞ്ഞിട്ടും നശിക്കാതെ വിവിധ വാസനകളോടുകൂടെ വീണ്ടും വീണ്ടും ജനിച്ചും മരിച്ചുംകൊണ്ടിരിക്കുന്ന ഈ ശരീരബന്ധത്തിന്ന് കാരണമായിരിക്കുന്ന ആത്മമറവി ചെറുതല്ല. അത് സൂര്യോദയത്തിൽ നശിക്കുന്ന അന്ധകാരമല്ല. സൂര്യാസ്തമനത്തിൽ പിന്നേയും അന്ധകാരം വരും. എണ്ണവെച്ച പാത്രത്തിൽ വെറും ജലം ഒഴിച്ചാൽ എണ്ണമിനുപ്പ് പോകയില്ല. സോപ്പുതേച്ചു കഴുകിക്കളയണം. അതുപോലെ വാസനാജടിലമായ അന്തഃകരണത്തെ തീവ്രമായ മോക്ഷേച്ഛയും സത്തും അസത്തും തിരിച്ചറിയുവാനുള്ള വിവേകവും വൈരാഗ്യവുമാകുന്ന മൂർച്ചയുള്ള ആയുധംകൊണ്ട് മുറിച്ചുകളയണം. അതിന്നുശേഷം വിഷയസുഖങ്ങളെ അന്വേഷിച്ച് പുറമെ ചുറ്റുന്ന വാസനാപ്രവാഹങ്ങളെ അന്തർഭാഗത്തുള്ള ആത്മാവിലേക്കു തിരിച്ചുവിടണം. നിഷ്പ്രയോജനമായി മരുഭൂമിയിലേക്ക് ഒഴുകുന്ന ജലപ്രവാഹത്തെ അണകെട്ടി വിളഭൂമിയിലേക്കു തിരിച്ചുവിട്ടാൽ സസ്യാഭിവൃദ്ധിയുണ്ടാകുന്നതുപോലെ ബഹിർമ്മുഖമായിരിക്കുന്ന ബുദ്ധിവൃത്തിയെ ആത്മാന്വേഷണത്തിനുവേണ്ടി ഉപയോഗപ്പെടുത്തിയാൽ സൽഫലം ലഭിക്കുന്നതാണ്. ഏതൊരു സ്ഥാനത്ത് എത്തിയവർ അവിടെനിന്നു പിന്നെ മടങ്ങിവരികയില്ലയോ ആ സ്ഥാനം സംസാരാതീതമായ പരമേശ്വരപദമാകുന്നു. ആ സ്ഥാനത്തെത്തുവാനുള്ള തീവ്രമായ ഇച്ഛയുള്ളവൻ ഇങ്ങനെ പ്രാർത്ഥിക്കേണ്ടതാണ്: "അല്ലയോ, പ്രഭോ! യാതൊരു ഭവാനിൽനിന്നാണോ എന്നുമുതല്ക്കാരംഭിച്ചുവെന്നറിവാൻ കഴിയാതിരിക്കുന്ന ഈ സംസാരപരമ്പര പ്രവഹിച്ചുകൊണ്ടിരിക്കുന്നത് ആ സംസാരവൃക്ഷത്തിന്റെ ആദികാരണമായിരിക്കുന്ന ആ അങ്ങയെ സർവ്വാത്മനാ ഞാൻ ശരണംപ്രാപിക്കുന്നു." എന്ന അപേക്ഷയോടുകൂടെ ആ സർവ്വേശ്വരന്റെ പ്രതിരൂപമായിരിക്കുന്ന ഗുരുവിനെ ആശ്രയിച്ച് ജീവേശ്വരന്റെ ജഗൽസ്വരൂപത്തെ നന്നായി അറിയുവാൻ മഹാവാക്യശ്രവണമനനാദികളെ നിരന്തരം അഭ്യസിക്കേണ്ടതാകുന്നു.

5. നിർമാനമോഹാജിതസംഗദോഷാ

അദ്ധ്യാത്മനിത്യാ വിനിവൃത്തകാമാഃ

ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈർ

ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്.

മാനവും (അഹംഭാവവും) മോഹവും ഇല്ലാത്തവരും വിഷയാസക്തിദോഷത്തെ ജയിച്ചവരും കാമവാസനകളിൽനിന്നു പിന്തിരിഞ്ഞവരും സുഖദുഃഖാദികളായ ദ്വന്ദ്വങ്ങളിൽനിന്നു വേർപെട്ടവരായി അദ്ധ്യാത്മജ്ഞാനത്തിൽ നിത്യനിഷ്ഠന്മാരുമായ അവിദ്യാനിർമ്മുക്തന്മാർ അവ്യയമായ ആ പദം പ്രാപിക്കുന്നു.

ശ്രവണാദികൾനിമിത്തം സൽഫലമുണ്ടാകണമെങ്കിൽ അനാത്മാവിൽ ആത്മത്വബുദ്ധി എന്ന അദ്ധ്യാസം ഇല്ലാതാകണം എന്നു കാണിപ്പാൻ ജ്ഞാനത്തെ വിരോധിക്കുന്ന സംഗതികളെ ജയിക്കണം. അവർക്കു മാത്രമേ ഈശ്വരലാഭം ഉണ്ടാകുകയുള്ളു എന്ന് ഉപദേശിക്കുന്നു. ദേഹം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവയിൽ 'ഞാനെ' ന്ന ഭാവമാകുന്ന അഭിമാനവും അതിന്നു കാരണമായ ആത്മജ്ഞാനവും ഒട്ടും ഇല്ലാത്തവരും, ആത്മജ്ഞാനത്തിൽ നിരന്തരം താൽപര്യമുള്ളവരും, അതുനിമിത്തം എല്ലാ വിഷയവാസനകളേയും അതിക്രമിച്ചരും, ഇന്ദ്രിയങ്ങളും മനസ്സും വിഷയങ്ങളിൽ പ്രവർത്തിക്കുകയും, വിഷയങ്ങളിൽ ചിന്തിക്കുകയും ചെയ്യുക എന്ന ദോഷത്തെ ജയിച്ചവരും 'സുഖം ദുഃഖം' എന്നു പേരുള്ള പ്രിയാപ്രിയങ്ങളോട് വേർപെട്ടിരിക്കുന്നവരുമായ ആത്മാരാമന്മാർ ഏതു കാലത്തും ഏതൊരു സംഗതിയാലും നാശമില്ലാത്ത ആ ബ്രഹ്മപദത്തെ പ്രാപിക്കുന്നതാണ്. ഹൃദയഗ്രന്ഥിയാകുന്ന ഉപാധിയുടെ നാശംകൊണ്ട് പ്രതിച്ഛായാരൂപമായ ജീവഭാവം നശിക്കുമ്പോൾ മാത്രമേ ബ്രഹ്മപദം പ്രാപിക്കുവാൻ സാധിക്കയുള്ളു. അതുകൊണ്ട് നിരന്തരാത്മധ്യാനംകൊണ്ട് എല്ലാ ദോഷങ്ങളേയും അതിക്രമിക്കണം. അവർക്കു മാത്രമേ മോക്ഷമുള്ളു. ജീവൻ ബുദ്ധിപ്രതിബിംബചൈതന്യമാണ് ബിംബമല്ല എന്നു കാണേണ്ടതാണ് എന്ന് ഉപദേശിക്കുന്നു.

6. ന തദ് ഭാസയതേ സൂര്യോ

ന ശശാങ്കോ ന പാവകഃ

യദ് ഗത്വാ ന നിവർത്തന്തേ

തദ്ധാമ പരമം മമ.

അതിനെ (ആ പദത്തെ) സൂര്യനോ ചന്ദ്രനോ അഗ്നിയോ പ്രകാശിപ്പിക്കുന്നില്ല. അതു പ്രാപിച്ചുകഴിഞ്ഞാൽപ്പിന്നെ തിരിച്ചു വരുന്നില്ല. അതത്രേ എന്റെ പരമമായ (ഉച്ചതമമായ സ്ഥാനം) ധാമം.

പുനർജ്ജന്മം ബ്രഹ്മവിഷ്ണ്വാദിദേവന്മാരുടെ ലോകത്തെ പ്രാപിച്ചവർക്കും ഉണ്ടെന്നതുപോലെ നിർവ്വിശേഷബ്രഹ്മത്തെ പ്രാപിച്ചവർക്കും പുനർജ്ജന്മം ഉണ്ടാവുകയില്ലയോ എന്ന ചോദ്യത്തിന്ന് "ന സ പുനരാവർത്തതേ," ബ്രഹ്മത്തെ പ്രാപിച്ചവർക്ക് (ബ്രഹ്മഭാവത്തെ അടഞ്ഞവർക്ക്) പുനരാവൃത്തിയില്ലെന്നു ശ്രുതിയിൽ ഉറപ്പിച്ചിരിക്കുന്നുവെന്നാണ് സമാധാനം. ഭഗവാൻ വിശദമാക്കുന്നു. അഗ്നി മുതലായവയെ ഉപാസിക്കുന്നവർകൂടെ ക്രമേണ മോക്ഷത്തെ പ്രാപിക്കുന്നതാണ് എന്നിരിക്കെ ഉപാധിയുടെ വിലയത്തിൽ സച്ചിദാനന്ദബ്രഹ്മമായി ഭവിച്ചവർക്ക് പുനർജ്ജന്മമില്ലെന്നു പറയേണ്ടതുണ്ടോ! എന്ന അഭിപ്രായത്തോടുകൂടെ 'നിർവ്വിശേഷബ്രഹ്മസ്വരൂപ' ത്തെ ഭഗവാൻ ബോധിപ്പിക്കുന്നു. മുക്തന്മാർക്കു പ്രാപ്യമായ ജ്യോതിസ്വരൂപത്തെ (ആ പരബ്രഹ്മത്തെ) സൂര്യൻ പ്രകാശിപ്പിക്കുന്നില്ല. "ന തത്ര സൂര്യോ ഭാതി, ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി, കുതോയ മഗ്നിഃ" എന്നു ശ്രുതിവചനമുള്ളതുകൊണ്ട് ചന്ദ്രൻ അഗ്നി എന്ന തേജോഗോളങ്ങളൊന്നും ആ സ്ഥാനത്തിൽ പ്രകാശിക്കുന്നില്ല. ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങൾക്കോ മനസ്സിന്നോ ആ പരവസ്തു വിഷയമാകുന്നില്ല എന്ന് അതിൽനിന്നു ധരിച്ചുകൊള്ളേണ്ടതാണ്. "ന ചക്ഷുഷാ ഗച്ഛതി നാപി വാചാ, നാന്യൈർദ്ദേവൈഃ" കണ്ണുകൾകൊണ്ടോ വാക്കുകൊണ്ടോ മറ്റേതെങ്കിലും ഇന്ദ്രിയങ്ങൾകൊണ്ടോ ആ പരവസ്തുവിനെ കാണുവാനോ വിവരിക്കുവാനോ ചിന്തിക്കുവാനോ കഴിയുകയില്ല എന്ന് ഉറപ്പിക്കുന്നു. അതുകൊണ്ട് 'ബ്രഹ്മം ഭൗതികപദാർത്ഥമല്ല.' മറ്റൊന്നിന്നും പ്രകാശിപ്പിക്കുവാൻ കഴിയാത്തതും എല്ലാറ്റിനേയും പ്രകാശിപ്പിക്കുന്നതും അതിസൂക്ഷ്മവും സർവ്വാന്തരവുമാണ് എന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്. ഇപ്രകാരം ബ്രഹ്മലക്ഷണം വ്യക്തമാക്കിയതിന്നുശേഷം പ്രകൃതത്തെ തുടരുന്നു. 'നിർമ്മാനമോഹത്വാദിലക്ഷണയുക്തന്മാരായ' മഹാത്മാക്കൾ ഏതൊന്നിനെ പ്രാപിച്ച് ആ വസ്തുവായിത്തന്നെ ഭവിച്ച് പിന്നെ സംസാരത്തിലേക്കു മടങ്ങിവരുന്നില്ലയോ, സച്ചിദാനന്ദബ്രഹ്മമായിത്തന്നെ ഭവിക്കുമോ, ആ തേജോനിധാനമാകുന്നു എന്റെ സത്യസ്വരൂപം എന്നറിഞ്ഞുകൊള്ളുക. ഈ ശ്രീകൃഷ്ണസ്വരൂപമാകട്ടെ സ്വന്തം ഇച്ഛകൊണ്ട് ഭക്തന്മാരെ അനുഗ്രഹിക്കുവാൻ സ്വീകരിച്ചിരിക്കുന്നുവെന്നു വെളിവാക്കുന്നു.

7. മമൈവാംശോ ജീവലോകേ
ജീവഭൂതഃ സനാതനഃ
മനഃഷഷ്ഠാനീന്ദ്രിയാണി
പ്രകൃതിസ്ഥാനി കർഷതി.

8. ശരീരം യദവാപ്നോതി
യച്ചാപ്യുത്ക്രാമതീശ്വരഃ
ഗൃഹീത്വൈതാനി സംയാതി
വായുർഗന്ധാനിവാശയാത്.

എന്റെ സനാതനമായ അംശംതന്നെയാണ് ജീവലോകത്തിൽ ജീവാത്മാവായി പ്രകൃതിസ്ഥങ്ങളായ പഞ്ചേന്ദ്രിയങ്ങളേയും ആറാമത്തെ ഇന്ദ്രിയമായ മനസ്സിനേയും ആകർഷിക്കുന്നത് (തന്നിലേക്കു പിടിച്ചെടുക്കുന്നത്).

ഈശ്വരൻ (ഈശ്വരാംശമായ ജീവാത്മാവ്) ഒരു ശരീരത്തെ പ്രാപിക്കുമ്പോഴും ഒരു ശരീരത്തെ ത്യജിക്കുമ്പോഴും വായു ആശയത്തിൽനിന്ന് (പുഷ്പാദിസ്ഥാനത്തിൽനിന്ന് ഗന്ധങ്ങളെ എന്നപോലെ) ഇവയെ (പഞ്ചേന്ദ്രിയങ്ങളേയും മനസ്സിനേയും) ഗ്രഹിച്ചുകൊണ്ടാണ് പോകുന്നത്.

നശ്വരമായ സംസാരവൃക്ഷത്തെ അറിഞ്ഞ്, അതിൽനിന്നു വിരക്തിയെ പ്രാപിച്ച്, മോക്ഷത്തിൽമാത്രം കാംക്ഷയോടെ സന്ന്യാസം സ്വീകരിച്ച്, സൽഗുരുവിനെ പ്രാപിച്ച്, ഗുരുപ്രസാദംമൂലമുണ്ടാകുന്ന ജ്ഞാനത്താൽ ബ്രഹ്മപ്രാപ്തിയേയും പുനരാവൃത്തിയില്ലായ്മയേയും വിശദമാക്കിയതിന്നുശേഷം, ശ്രവണാദികളിൽ പ്രവർത്തിക്കാതിരിക്കുന്നവർക്ക് ആത്മാവല്ലാതെയിരിക്കുന്ന ദേഹാദികളിൽ ആത്മാവാണെന്നുള്ള തെറ്റായ ബോധത്തെ നീക്കി അനുഗ്രഹിക്കുവാൻ ഭാവിക്കുന്ന ഭഗവാൻ ജീവൻ ബ്രഹ്മാംശമാണെന്നും, ദേഹാദിഭിന്നനും അസംസാരിയുമാണെന്നു ഉപദേശിക്കുകയാണ്. നിർവ്വിശേഷനായിരിക്കുന്ന എന്റെ (ബ്രഹ്മത്തിന്റെ) അംശമാകുന്നു ജീവൻ. ബ്രഹ്മം നിരംശമല്ലയോ? അംശമുണ്ടെന്നുവന്നാൽ നശിക്കുകയില്ലേ? എന്നു സംശയിക്കേണ്ടതില്ല. അംശത്വം കല്പിതമാണ്. അനാദിയായ അജ്ഞാനംനിമിത്തം ദേഹത്തിൽ 'ഞാനെന്ന ഭാവം' ഉണ്ടായതുകൊണ്ട് അംശമെന്നപോലെ ഉപചരിക്കുകയാണ്. അപരിച്ഛിന്നമായ ആകാശത്തിന്ന് ഘടസംബന്ധംകൊണ്ട് 'ഘടാകാശം' എന്നും ഘടത്തോടു സംബന്ധമില്ലാത്ത ഭാഗത്തെ മഹാകാശമെന്നും വേറെ പറയുന്നതുപോലെ അജ്ഞാനംകാരണം കല്പിതമായ ഉപാധിയിൽ ഞാനെന്ന പരിഭ്രമമുണ്ടായതുകൊണ്ട് ജീവൻ എന്ന പേരുണ്ടായിരിക്കുകയാണ്. ഉപാധിരഹിതൻ വാസ്തവത്തിൽ നിത്യനും ശരീരം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി മുതലായവയെ നിയന്ത്രിക്കുന്ന ഈശ്വരനുമാകുന്നു. പ്രജകളെ ശാസിക്കുന്ന ചക്രവർത്തി പ്രജകളിൽനിന്നു ഭിന്നമായിരിക്കുന്നതുപോലെ 'ശരീരേന്ദ്രിയാദികളു' ടെ സ്വാമിയായ ഈ ജീവൻ യഥാർത്ഥത്തിൽ ദേഹാതീതനും ഈശ്വരനുമാകുന്നു. എപ്പോൾ സ്വീകരിച്ചിരിക്കുന്ന ഈ ശരീരത്തിൽനിന്നു വിട്ടുപോകുന്നുവോ അപ്പോൾ, പുഷ്പത്തിലിരിക്കുന്ന സൂക്ഷ്മാംശമായ വാസനയെ ഗ്രഹിച്ചുകൊണ്ടു സഞ്ചരിക്കുന്ന വായുവെന്നപോലെ പ്രകൃതിയുടെ പരിണാമമായ ഈ ശരീരത്തിലുള്ള ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ് എന്നിവയെ സ്വീകരിച്ചുംകൊണ്ട് പോകുന്നു. പുതിയതായി സ്വീകരിക്കുവാൻ ഭാവിക്കുന്ന ശരീരത്തിൽ ഭോഗ്യവസ്തുക്കളെ അനുഭവിക്കുവാനുള്ള കാരണങ്ങളാകുന്നു 'പ്രാണേന്ദ്രിയമനോബുദ്ധ്യാദി സഹിതമായ' സൂക്ഷ്മശരീരം. അതോടുകൂടെയാകുന്നു ജീവന്റെ ഉൽക്രമണം. അതുകൊണ്ട് ശരീരത്തിൽനിന്ന് ഭിന്നനായ 'ജീവൻ' സത്യമായ ബ്രഹ്മംതന്നെയാകുന്നു എന്ന് അറിയേണ്ടതാകുന്നു.

9. ശ്രോത്രം ചക്ഷുഃ സ്പർശനം ച
രസനം ഘ്രാണമേവ ച
അധിഷ്ഠായ മനശ്ചായം
വിഷയാനുപസേവതേ.

ചെവി, കണ്ണ്, ത്വക്ക്, നാക്ക്, മൂക്ക്, മനസ്സ് ഈ ഇന്ദ്രിയങ്ങളിൽ അധിഷ്ഠിതനായി ഈ ആത്മാവ് (ശബ്ദാദി) വിഷയങ്ങളെ അനുഭവിക്കുന്നു.

മറ്റൊരു ശരീരത്തിൽ പ്രാപിച്ചിട്ട്, ജീവൻ ഇന്ദ്രിയങ്ങളെ സ്വീകരിച്ചുകൊണ്ട് അതിലിരുന്ന് ചെയ്യുന്നതെന്തെന്നു കാണിക്കുന്നു. ശ്രോത്രം, നേത്രം, ത്വക്ക്, ജിഹ്വാ, നാസിക, മനസ്സ് എന്നിവയടങ്ങിയ സൂക്ഷ്മശരീരത്തിൽ വസിക്കുന്ന ജീവൻ ശബ്ദരൂപസ്പർശരസഗന്ധാദിവിഷയങ്ങളെ അനുഭവിക്കുന്നു. മനുഷ്യലോകത്തിൽ സ്ഥൂലശരീരത്തെ ഉപേക്ഷിക്കുന്നവൻ ഉപേക്ഷിക്കപ്പെട്ട സ്ഥൂലത്തിൽനിന്നു വേറിട്ടവനായ ജീവൻ ആകുന്നു. സൂക്ഷ്മശരീരത്തെ സ്വീകരിച്ചവൻ സ്വീകരിക്കപ്പെട്ട വസ്തുവിൽനിന്നു ഭിന്നനാകുന്നു. ശബ്ദാദികളെ അനുഭവിക്കുന്നവൻ അനുഭവിക്കപ്പെടുന്ന വസ്തുക്കളിൽ നിന്നും ഭിന്നനാകുന്നു. ഇങ്ങനെ സ്ഥൂലസൂക്ഷ്മശരീരങ്ങളും ശബ്ദാദിവിഷയങ്ങളും വേറെയാണ്, ജീവൻ വേറെയാണ് എന്നു നല്ലപോലെ വ്യക്തമാക്കിയിരിക്കുന്നു. അതിനെപ്പറ്റി മുമുക്ഷുക്കൾ നല്ലപോലെ ചിന്തിച്ച് ഉറപ്പിക്കേണ്ടതാണ്.

10. ഉത്ക്രാമന്തം സ്ഥിതം വാപി
ഭുഞ്ജാനം വാ ഗുണാന്വിതം

വിമൂഢാ നാനുപശ്യന്തി

പശ്യന്തി ജ്ഞാനചക്ഷുഷഃ.

ആത്മാവ് ദേഹംവിട്ടു പോകുന്നതോ ദേഹത്തിൽ സ്ഥിതി ചെയ്യുന്നതോ ഭോഗം അനുഭവിക്കുന്നതോ ഗുണയുക്തനായിരിക്കുന്നതോ മൂഢന്മാർ കാണുന്നില്ല. ജ്ഞാനചക്ഷുസ്സുകൾ (വിവേകികൾ) കാണുന്നു.

ആത്മാവിനെ മുമ്പേ പറഞ്ഞവിധം ബ്രഹ്മജ്ഞാനികൾ കാണുന്നു, അജ്ഞാനികൾ അങ്ങനെ കാണുന്നില്ല, എന്ന് ഭഗവാൻ ഉപദേശിക്കുന്നു. ശരീരേന്ദ്രിയാദികളാകുന്ന ഉപാധി, ഭിക്ഷാടനാദികാര്യങ്ങളിൽ വ്യാപരിക്കുമ്പോൾ വ്യാപരിക്കുന്നവനെന്ന പോലെയും, ഒരേടത്തിരിക്കുമ്പോൾ ഇരിക്കുന്നവനെന്നപോലെയും ആഹാരം കഴിക്കുമ്പോൾ ആഹരിക്കുന്നവനെന്നപോലെയും, ഗുണകാര്യങ്ങളായ കാമക്രോധമോഹഭയാദികളോടു കൂടിയിരിക്കുമ്പോൾ. ഗുണസഹിതനെന്നപോലെയും തോന്നുന്നുണ്ട്. എന്നാൽ സ്വഭാവേന മേല്പറഞ്ഞ യാതൊരു വ്യാപാരങ്ങളുമില്ലാതെ ചിദേകരസനും ആനന്ദമാത്രനുമായ ആത്മാവിനെ ശുദ്ധബുദ്ധിവൃത്തിയാകുന്ന കണ്ണുള്ളവർ മാത്രം കാണുന്നു. ബാഹ്യരൂപങ്ങളെ മാംസചക്ഷുസ്സുകൊണ്ടെന്നപോലെ ശുദ്ധബുദ്ധിവൃത്തിരൂപമായ ജ്ഞാനംകൊണ്ടേ ആത്മാവിനെ ശരിയായി അറിയുവാൻ കഴിയുകയുള്ളു. ദൃഷ്ടവും അദൃഷ്ടവുമായ വിഷയങ്ങളിൽ ആശയ്ക്ക് അധീനമായ അശുദ്ധബുദ്ധിവൃത്തിയുള്ളവർക്ക് സദസദ്വിവേകവൈരാഗ്യാദിയായ സാധനസമ്പത്തിയോ സൽഗുരൂപാസനയോ ശമദമാദികളോ ഒന്നും വേണ്ടവിധമില്ലാത്തതുകൊണ്ട് ആത്മാവിനെ നിർവ്വികാരാദിസഹിതനാണെന്ന യഥാർത്ഥമായ സ്ഥിതിയിൽ കാണുന്നില്ല. ഗമനാദികളായ ക്രിയകളും ജന്മാദികളായ വികാരങ്ങളും ഉള്ളവനായി മാത്രമേ കാണുന്നുള്ളു.

11. യതന്തോ യോഗിനശ്ചൈനം

പശ്യന്ത്യാത്മന്യവസ്ഥിതം

യതന്തോ/പ്യകൃതാത്മാനോ

നൈനം പശ്യന്ത്യചേതസഃ

പ്രയത്നിക്കുന്ന യോഗികൾ തങ്ങളിൽ (ദേഹങ്ങളിൽ) സ്ഥിതിചെയ്യുന്ന ആത്മാവിനെ ദർശിക്കുന്നു. ആത്മപ്രതിഷ്ഠ സിദ്ധിച്ചിട്ടില്ലാത്ത മന്ദബുദ്ധികൾ യത്നിച്ചാൽത്തന്നെയും അദ്ദേഹത്തെ കാണുകയില്ല.

സർവ്വോപാധിരഹിതനായ ആത്മാവിനെ മാത്രമേ ശുദ്ധാത്മാക്കൾ സാക്ഷാത്തായറിയുകയുള്ളു? അന്യന്മാരാരും അറിയുകയില്ലേ? അങ്ങനെയില്ല. എന്റെ അനുഗ്രഹത്തോടുകൂടെ ഏതൊരുത്തർ യോഗനിഷ്ഠന്മാരാകുന്നുവോ അവരും സാക്ഷാത്തായറിയും! അല്ലാത്തവർ അറിയുകയില്ല. യോഗവും ആത്മസാക്ഷാത്കാരത്തിന്ന് ഉപായമാണെന്നു കാണിക്കുന്നു. ശാസ്ത്രാഭ്യാസം, ഈശ്വരോപാസനം, സദസദ്വിവേകം, തീവ്രമായ മോക്ഷേച്ഛ, ശമദമാദിസംപത്തി, മഹാവാക്യശ്രവണമനനാദികൾ ഇവയോടുകൂടെ ജ്ഞാനപ്രാപ്തിക്കുവേണ്ടി പരിശ്രമിക്കുന്ന യോഗികൾ (ലക്ഷ്യത്തിൽനിന്നു ചിത്തത്തെ ചലിപ്പിക്കാതെയിരിക്കുന്നവർ) ആത്മാവിൽത്തന്നെ ചിത്തത്തെ നിലനിർത്തുമ്പോൾ ബുദ്ധ്യാദികൾക്ക് കാര്യാകാര്യവിവേകത്തെ നല്കി ബുദ്ധിയിൽ പ്രകാശിക്കുന്നവൻ ആരോ അവൻ ആത്മാവാകുന്നു. ബുദ്ധ്യാദികൾ ആത്മാവല്ലെന്നും അവ പ്രകാശ്യങ്ങളാണെന്നും പ്രകാശൻ ആത്മാവാണെന്നും യഥാർത്ഥമായി അറിയുന്നു. സർവ്വേശ്വരനായ എന്റെ പ്രസാദാദികളെ സമ്പാദിപ്പാനുള്ള പരിശ്രമം ചെയ്യാതെ (ശാസ്ത്രസൽഗുരൂപദേശമര്യാദയെ അനുസരിക്കാതെ) എത്രതന്നെ പരിശ്രമിക്കുന്നവരായാലും ബഹിർവ്വിഷയങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന മനോവൃത്തിയോടുകൂടിയ അവിവേകികൾ ആത്മാവിനെ യഥാർത്ഥനിലയിൽ കാണുന്നില്ല.

12. യദാദിത്യഗതം തേജോ

ജഗദ് ഭാസയതേ/ഖിലം

യച്ചന്ദ്രമസി യച്ചാഗ്നൗ

തത്തേജോ വിദ്ധി മാമകം.

ആദിത്യഗതമായ ഏതൊരു തേജസ്സ് ജഗത്തിനെ മുഴുവൻ പ്രകാശിപ്പിക്കുന്നു, ഏതൊന്നു ചന്ദ്രനിലും അഗ്നിയിലും സ്ഥിതി ചെയ്യുന്നു, ആ തേജസ്സ് എന്റേതാണെന്ന് അറിയുക.

എന്റെ പ്രസാദം പരിശ്രമിക്കുന്നവർക്കും സിദ്ധിക്കാതിരുന്നാൽ ആത്മലാഭമില്ലെന്നുവന്നിരിക്കയാൽ തീർച്ചയായും എന്നെ ഉപാസിക്കണം. എല്ലായിടത്തും സമനായി വസിക്കുന്നവൻ ഞാനാണെന്നുള്ള ഭാവം ഉറച്ചവരെ രാഗാദികളായി ദോഷങ്ങൾ ബാധിക്കുകയില്ല. അതുകൊണ്ട് ചിത്തപ്രസാദവും ജ്ഞാനവും ലഭിക്കും എന്നു ബോധിപ്പിക്കുവാൻ ഈശ്വരന്റെ സർവ്വാത്മഭാവത്തെ ഉപദേശിക്കുന്നു. സൂര്യമണ്ഡലാന്തർഭാഗത്തിലും അതിൽനിന്നു ബഹിർഭാഗത്തിലും നിരന്തരം വ്യാപിച്ചിരിക്കുന്ന തേജസ്സ് എല്ലാ ലോകത്തേയും പ്രകാശിപ്പിക്കുന്നുണ്ടല്ലോ. അതുപോലെതന്നെ ചന്ദ്രനിലും അഗ്നിയിലും ഏതൊരു തേജസ്സിരിക്കുന്നുവോ, ആ തേജസ്സ് എന്റേതാണെന്നും നീ അറിഞ്ഞുകൊള്ളുക. രാഹുവിന്റെ ശിരസ്സ് എന്നു പറയുമ്പോൾ ശിരസ്സുതന്നെ രാഹുവാണെന്നു ധരിക്കുന്നതുപോലെ ഞാൻതന്നെയാണ് തേജഃസ്വരൂപൻ എന്നർത്ഥം ധരിക്കണം. സൂര്യാദികളെയെന്നപോലെ മൂർത്തിദ്രവ്യമായി എന്നെ ധരിക്കരുത്. എന്റെ സ്വരൂപം അമൂർത്തവും സർവ്വപ്രകാശവുമായ തേജസ്സ് മാത്രമാണ് എന്നു കാണണം. എവിടെയെവിടെ പ്രകാശത്വം കാണപ്പെടുന്നുവോ അവിടെ അവിടെ ആ എല്ലാ തേജസ്സും എന്റെ വിഭൂതിയാണെന്ന് എടോ അർജ്ജുനാ! നീ ധരിച്ചുകൊള്ളുക എന്ന് ഉപദേശിക്കുന്നു.

13. ഗാമാവിശ്യ ച ഭൂതാനി

ധാരയാമ്യഹമോജസാ

പുഷ്ണാമി ചൗഷധീഃ സർവ്വാഃ

സോമോ ഭൂത്വാ രസാത്മകഃ

ഞാൻ ഭൂമിയിൽ പ്രവേശിച്ച് ഓജസ്സ് (സൂര്യതേജോരൂപം) കൊണ്ടു സർവ്വഭൂതങ്ങളേയും ധരിക്കുന്നു. രസാത്മകമായ സോമനായി (ചന്ദ്രനായി) ത്തീർന്നിട്ട് ഔഷധികളെയെല്ലാം പോഷിപ്പിക്കയും ചെയ്യുന്നു.

എന്റെ അപരിമിത മായാബലത്താൽ ഈശ്വരനായ ഞാൻ തന്നെ ഭൂമിയേയും ജലത്തേയും ധാരണാശക്തിരൂപേണ വ്യാപിച്ച് സ്ഥാവരജംഗമങ്ങളായ സകല ഭൂതങ്ങളേയും ധരിക്കുന്നു. എന്റെ ശക്തിയെകൂടാതെ ഭൂമിക്കും ജലത്തിനും അതുപോലെ സർവ്വഭൂതങ്ങൾക്കും വേറെ സ്വരൂപമില്ലാത്തതുകൊണ്ട് എല്ലാ ഭൂതങ്ങളും എന്റെ വിഭൂതികളാണെന്നു കണ്ടുകൊള്ളേണ്ടതാണ് എന്ന് അഭിപ്രായപ്പെടുന്നു. അമൃതരസസ്വരൂപനായ ചന്ദ്രനായിത്തീർന്ന് ഞാൻതന്നെ വ്രീഹിയവാദികളായ ചെടികൾ, വൃക്ഷാദികൾ എന്ന സർവ്വൗഷധികളേയും പോഷിപ്പിക്കുന്നു. അതുകൊണ്ട് ചന്ദ്രനും, ചന്ദ്രാമൃതരസത്താൽ പോഷിപ്പിക്കപ്പെടുന്നു. ഔഷധികളും എന്റെ വിഭൂതികളാകുന്നു. അതുകൊണ്ട് അവയേയും എന്നിൽനിന്നു വ്യത്യസ്തങ്ങളെന്നു കാണരുത്, ഒന്നുതന്നെയാണെന്നു ധരിക്കണം.

14. അഹം വൈശ്വാനരോ ഭൂത്വാ

പ്രാണിനാം ദേഹമാശ്രിതഃ

പ്രാണാപാനസമായുക്തഃ

പചാമ്യന്നം ചതുർവിധം.

ഞാൻ വൈശ്വാനരനായിട്ട്, ജഠരാഗ്നിയായിട്ട് പ്രാണികളുടെ ദേഹത്തിൽ പ്രവേശിച്ച് പ്രാണനോടും അപാനനോടുംചേർന്ന് ചതുർവിധമായ ആഹാരത്തെ ഖാദ്യം, ഭോജ്യം, പേയം, ലേഹ്യം എന്നീ നാലുവിധം ആഹാരത്തെ പചിക്കുന്നു.

പുരുഷാന്തർഭാഗത്തിലുള്ള അഗ്നിക്ക് വൈശ്വാനരൻ എന്നു പേർ. ആ അഗ്നിയാൽ അന്നം പാകംചെയ്യപ്പെടുന്നു എന്നും "അയമഗ്നിർവ്വൈശ്വാനരോ യോ യേ മന്തഃ പുരുഷേ യേനേദ മന്നം പച്യതേ" പുരുഷന്റെ ശരീരമധ്യത്തിൽ എങ്ങും വ്യാപിച്ചുകൊണ്ടിരിക്കുന്ന ജ്വാലകളോടുകൂടിയ മഹാനായ അഗ്നിയിരിക്കുന്നു എന്നും "തസ്യ മധ്യേ മഹാനഗ്നിർവ്വിശ്വാർച്ചിവ്വിശ്വതോ മുഖഃ" എന്നും രണ്ടു ശ്രുതികളെ ഈ ശ്ലോകത്തിലെ അർത്ഥം കൊണ്ടു വ്യക്തമാക്കുന്നു. വൈശ്വാനരൻ എന്നു പറയപ്പെടുന്ന അഗ്നിയായി ഭവിച്ചിട്ട് ഞാൻ സകല പ്രാണികളുടെ ശരീരമധ്യത്തിൽ വസിക്കുന്നു. ഉച്ഛ്വാസനിശ്വാസരൂപത്തിൽ ചലിക്കുന്ന പ്രാണൻ, അപാനൻ എന്ന വായുക്കളുടെ സംയോഗംകൊണ്ട് അത്യന്തം ഉജ്ജ്വലിച്ച് പ്രാണികൾ ഭക്ഷിക്കുന്ന നാലുവിധം അന്നത്തെ പചിച്ച് ധാതുക്കൾക്കു ബലം നല്കി ശരീരത്തെ നില നിർത്തുന്നു. വൈശ്വാനരസ്വരൂപത്തിൽ ആപാദചൂഡം വ്യാപിച്ചിരിക്കുന്ന ഞാൻതന്നെയാണ് സർവ്വപ്രാണിവർഗ്ഗങ്ങളും എന്നു കണ്ടുകൊള്ളണം. മനുഷ്യാദികൾ ഭൂമിയിൽനിന്നുണ്ടാകുന്ന വ്രീഹ്യാദികളും, ചാതകം മുതലായ പക്ഷികൾ ജലവും, ബാലഖില്യന്മാർ തുടങ്ങിയവർ തേജോമയ പദാർത്ഥങ്ങളും, സർപ്പാദികൾ, വായു മുതലായവയും ഭക്ഷിക്കുന്നു. പാർത്ഥിവം, ആപ്യം, തൈജസം, വായവ്യം എന്നു നാലുവിധമായ അന്നം എന്നു പറഞ്ഞിരിക്കുന്നത് ഈ പറഞ്ഞവയാണ്.

15. സർവസ്യ ചാഹം ഹൃദി സന്നിവിഷ്ടോ
മത്തഃ സ്മൃതിർ ജ്ഞാനമപോഹനം ച
വേദൈശ്ച സർവൈരഹമേവ വേദ്യോ
വേദാന്തകൃദ് വേദവിദേവ ചാഹം.

സർവ്വജീവികളുടെയും ഹൃദയത്തിൽ ഞാൻ അധിവസിക്കുന്നു. എന്നിൽനിന്നാണ് സ്മൃതിയും (ഓർമ്മയും) ജ്ഞാനവും വിസ്മരണാദിയും ഉണ്ടാകുന്നത്. സകല വേദങ്ങളെക്കൊണ്ടും അറിയപ്പെടേണ്ടവൻ ഞാൻതന്നെയാണ്. വേദാന്തത്തിന്റെ കർത്താവും ഉപദേഷ്ടാവും വേദജ്ഞനും ഞാൻതന്നെയാണ്.

ഞാൻതന്നെയാണ് ജഠരാഗ്നിസ്വരൂപനായ, പരമേശ്വരനായ എന്നാൽ വ്യാപിക്കപ്പെട്ട ശരീരികളെല്ലാം. അവ എന്റെ വിഭൂതികളാകയാൽ ഞാൻതന്നെ ആയിരിക്കേ, ഭ്രമംകൊണ്ടും പ്രമാദംകൊണ്ടും ഇവരിൽ ചിലരെ മറ്റു ചിലർ ഇവൻ ശ്രേഷ്ഠൻ; ഇവൻ നീചൻ; ഇവൻ ബ്രാഹ്മണൻ; ഇവൻ ശൂദ്രൻ; ഇവൻ ചണ്ഡാലൻ ഇപ്രകാരം ഭേദബുദ്ധിയോടുകൂടെ വീക്ഷിക്കാറുണ്ട്. മോക്ഷേച്ഛയുള്ളവർ ഒരിക്കലും അപ്രകാരം വീക്ഷിക്കരുത്. ജാതിമതാദിഭേദബുദ്ധി പാടില്ലാത്തതാണ്. എല്ലാവരിലും ഈശ്വരത്വഭാവനതന്നെയുണ്ടായിരിക്കണം എന്ന് ദൃഢബോധം ജനിപ്പിക്കുവാൻ സർവപ്രാണികൾക്കും സൽബുദ്ധിയും ദുർബുദ്ധിയും ഉണ്ടാകുന്നത് എന്റെ വ്യാപ്തികൊണ്ടുതന്നെയാണെന്നും, എന്നെ യഥാർത്ഥമായുപാസിക്കുന്നവർക്ക് നല്ല ബുദ്ധിയും വിപരീതനിലയിൽ ഉപാസിക്കുന്നവർക്ക് ചീത്തബുദ്ധിയും ഉണ്ടാകുന്നുവെന്നും വ്യക്തമാക്കുന്നു. അങ്ങനെ സർവ്വത്ര സർവ്വേശ്വര വ്യാപ്തിയെത്തന്നെ ഭഗവാൻ പ്രതിപാദിക്കുന്നു. ജീവലോകത്തിൽ ജീവനായിരിക്കുന്നത് എന്റെ അംശംതന്നെ 'മമൈവാംശോ ജീവലോകേ ജീവഭൂതഃ' ഈശ്വരൻ ജീവകലയോടുകൂടെ പ്രാണികളിലിരിക്കുന്നു. 'ഈശ്വരോ ജീവകലയാ' ഈ വാക്യങ്ങളുടെ സാരം ഈ ശ്ലോകത്തിൽ വ്യക്തമാക്കുന്നു. ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള എല്ലാ പ്രാണിവർഗ്ഗത്തിന്റെയും ബുദ്ധിയാകുന്ന ഗുഹയിൽ പരമാത്മാവായ ഞാൻ ക്ഷേത്രജ്ഞസ്വരൂപനായിട്ട് അധിവസിക്കുന്നു. ശരീരവിന്യാസത്തിലുള്ള വ്യത്യാസം എന്റെ വ്യാപ്തിക്ക് ഉച്ചനീചഭാവത്തെ ജനിപ്പിക്കുന്നില്ല എന്നു കാണിപ്പാനാണ് 'ച' എന്നു പറഞ്ഞിരിക്കുന്നത്. അങ്ങനെ എല്ലാ പ്രാണിവർഗ്ഗവും ഞാൻതന്നെ യാണെന്നു സ്ഥാപിക്കുന്നു. ഇപ്രകാരം സർവ്വത്ര സമഭാവത്തോടെ ഉപാസിക്കുന്നവർക്കും അങ്ങനെയല്ലാതെ ഭേദബുദ്ധിയോടുകൂടെ ഉപാസിക്കുന്നവർക്കുമുള്ള ഫലവ്യത്യാസത്തെ വിവരിക്കുന്നു. എന്നെ യഥാർത്ഥനിലയിൽ ഉപാസിക്കുന്നവരിൽ ശാസ്ത്രാചാര്യന്മാരും ഞാനും പ്രസാദിക്കുന്നതുകൊണ്ട് ശുദ്ധാന്തഃകരണന്മാരായ അവർക്ക് കാലം, ദേശം, അവസ്ഥ എന്നീ മൂന്നുവിധം രൂപപരിച്ഛേദോപാധിയില്ലാത്ത ഞാൻതന്നെ അവരും സർവ്വലോകവും എന്ന സ്മൃതിയും (ഓർമ്മ) അതിന്നു കാരണമായ ആത്മസാക്ഷാൽക്കാരകാത്മകമായ ജ്ഞാനവും ഉണ്ടാകുന്നു. അങ്ങനെയല്ലാതെ വ്യത്യസ്തഭാവത്തോടെ ഉപാസിക്കുന്നവർക്ക് മുൻപറഞ്ഞ സ്മൃതിയും ജ്ഞാനവും ഉണ്ടാകാതെയും ഇരിക്കുന്നു. ഭേദഭാവനകാരണമുണ്ടാകുന്ന രാഗദ്വേഷാദിദോഷങ്ങളാൽ ദുഷ്ടമായ അവരുടെ അശുദ്ധമായ ചിത്തത്തിൽ യഥാർത്ഥമായ സ്ഫുരണം ഉണ്ടാകുന്നില്ല. അതുകൊണ്ട് അഭേദഭാവത്തിൽ മുമുക്ഷുക്കൾ ഉപാസിക്കേണ്ടതാണ്. ഇനി വേദാന്തോപദേശം ചെയ്യുന്ന ഗുരുവിലും വേദാന്തശാസ്ത്രത്തിലും സർവ്വേശ്വരത്വബുദ്ധിയുണ്ടായിരുന്നാൽ മാത്രമേ ശ്രവണം കൊണ്ട് ഉടനെ ഫലം ലഭിക്കുകയുള്ളു എന്നു കാണിക്കുവാൻ ഭഗവാൻ പറയുന്നു. ഋഗാദികളായ സകല വേദങ്ങളാലും അറിയപ്പെടേണ്ടവനും, സർവ്വ വേദങ്ങളെയും, പ്രകാശിപ്പിച്ചവനും ഞാൻതന്നെയാകുന്നു. 'നിത്യം, ശുദ്ധം, ബുദ്ധി, മുക്തം, സത്യം, സൂക്ഷ്മം, പരിപൂർണ്ണം, അദ്വയം, സദാനന്ദചിന്മാത്രം, ശാന്തം, ചതുർത്ഥം, മന്യന്തേ സ ആത്മാ സ വിജ്ഞേയഃ' ഇപ്രകാരമുള്ള അനന്തവാക്യങ്ങൾകൊണ്ട് പ്രതിപാദിക്കപ്പെടുന്ന നിർവ്വിശേഷ ബ്രഹ്മംതന്നെയാണു ഞാൻ. എടോ അർജ്ജുനാ, ഇപ്പോൾ നീ കാണുന്ന ഉപാധികൾ സ്വേച്ഛയാ ലോകരക്ഷാർത്ഥം സ്വീകരിക്കപ്പെട്ടവയാകുന്നു. ഈയുള്ളവനാൽ പ്രകാശിപ്പിക്കപ്പെട്ട വേദാന്തശാസ്ത്രവും ആ ശാസ്ത്രത്തെ പ്രകാശിപ്പിക്കുന്ന സൽഗുരുവും, എന്നിൽനിന്നു ഭിന്നമല്ല എന്ന ദൃഢമായ ഭാവത്തോടെ ശ്രവണമനനാദികൾ അഭ്യസിക്കുന്നവർക്കു സത്യമായ എന്റെ സർവ്വാത്മഭാവം അനുഭവപ്പെടുന്നതാണെന്നു ചുരുക്കം.

16. ദ്വാവിമൗ പുരുഷൗ ലോകേ
ക്ഷരശ്ചാക്ഷര ഏവ ച
ക്ഷരഃ സർവ്വാണി ഭൂതാനി
കൂടസ്ഥോഽക്ഷര ഉച്യതേ.

ലോകത്തിൽ ക്ഷരൻ (നശിക്കുന്നവൻ) എന്നും അക്ഷരൻ (നശിക്കാത്തവൻ) എന്നും രണ്ടു പുരുഷന്മാർ ഉണ്ട്. സർവ്വഭൂതങ്ങളും ക്ഷരത്തിൽപ്പെടുന്നു. കൂടസ്ഥൻ (മായാശക്തിപ്രയുക്തനായ ജീവാത്മാവ്) അക്ഷരപുരുഷൻ എന്നു പറയപ്പെടുന്നു.

ഇതിന്നുമുമ്പെ ബ്രഹ്മപ്രാപ്തി, തൽഫലം, തൽസാധനം എന്നിവയെ നിരൂപിച്ചതിന്നുശേഷം മൂന്നു ശ്ലോകംകൊണ്ട്, അറിയപ്പെടേണ്ടതായ ബ്രഹ്മസ്വരൂപത്തെ വിവരിക്കുവാൻ ഭാവിക്കുന്നു. അതിൽ ആദ്യത്തെ ശ്ലോകംകൊണ്ട് പരബ്രഹ്മത്തിന്ന് പുരുഷോത്തമത്വം എന്ന ലോകവ്യവഹാരത്തെ പ്രതിപാദിക്കുന്നു മാരീചൻ രാവണനേക്കാൾ ഉത്തമനാണ്, വസിഷ്ഠൻ വിശ്വാമിത്രനേക്കാൾ ഉത്തമനാണ് എന്നു പറയുന്ന വിധത്തിൽ, 'പരബ്രഹ്മം പുരുഷന്മാരിൽ ഉത്തമൻ' എന്നു പറയുന്നത് ആരെ അപേക്ഷിച്ചിട്ടാണ്? ആരെ അപേക്ഷിച്ചിട്ടാണ് പുരുഷോത്തമത്വവ്യവഹാരം? ഇവയാണ് ഈ ശ്ലോകത്തിൽ സ്പഷ്ടമാക്കുന്നത്. ആദ്യമായി പുരുഷൻ ആര്? എത്രവിധം? എന്നു കാണിക്കുന്നു. ക്ഷരം എന്നും അക്ഷരം എന്നും പറയപ്പെടുന്നു രണ്ടുതരം പുരുഷന്മാരാണ് ലോകത്തിൽ ഉള്ളത്. ക്ഷരം നശിക്കുന്നതെന്നും അക്ഷരം നശിക്കാത്തതെന്നുമാണ് അർത്ഥം. ക്ഷരം എന്ന വർഗ്ഗത്തിൽ മഹദാദികളായ എല്ലാ ഭൂതങ്ങളും ഉൾപ്പെടുന്നു. പുരുഷശബ്ദത്തിന്ന് പുരുഷോപാധിയെന്നാണ് അർത്ഥം. ദേഹേന്ദ്രിയാദികളായ കാര്യവർഗ്ഗങ്ങൾ എല്ലാം നശിക്കുന്നതുകൊണ്ട് ക്ഷരപുരുഷൻ എന്നു പറയുന്നു. വികാരപ്പെടുന്ന വർഗ്ഗം മുഴുവനും ക്ഷരപുരുഷവർഗ്ഗത്തിൽ ഉൾപ്പെടുന്നു. ഇനി മറ്റൊരു പുരുഷന് കൂടസ്ഥൻ എന്നു പേർ. പുത്രീപുത്രന്മാരുടെ മൂലപുരുഷനെ കൂടസ്ഥൻ എന്ന് ലോകത്തിൽ പറയാറുണ്ടല്ലോ. അല്ലെങ്കിൽ കള്ളസ്സാക്ഷിയെ 'കൂടസ്സാക്ഷി' എന്നും പറയാറുണ്ടല്ലോ. ഈ രീതി

യിൽ സ്വകാര്യമായ സർവ്വവികാരവർഗ്ഗത്തിൽ (അസത്യവർഗ്ഗത്തിൽ) കുടത്തിൽ മണ്ണെന്നപോലെ വ്യാപിച്ചിരിക്കുന്ന പ്രകൃതിയെ 'കൂടസ്ഥൻ' എന്നു ധരിക്കണം. ഈ പുരുഷൻ നശിക്കാത്തവനാണ്. എന്നാൽ പരമാർത്ഥത്തിൽ നശിക്കാത്തവൻ എന്നല്ല, മഹദാദികളായ കാര്യവർഗ്ഗങ്ങൾമാതിരി വേഗത്തിൽ നശിക്കാത്തതാണെന്നു മാത്രമേ ധരിക്കാവൂ. ബ്രഹ്മജ്ഞാനംകൊണ്ടുമാത്രമേ മൂലപ്രകൃതിക്കു നാശമുള്ളു. അതുകൊണ്ട് ചിരകാലസ്ഥായിത്വം കാരണം 'അക്ഷര പുരുഷൻ' എന്നു പ്രകൃതിക്കു സ്ഥാനം കല്പിക്കപ്പെട്ടു. 'കൂടം, കപടം, മായ' എന്ന അർത്ഥം അങ്ങനെ അതിൽ സ്ഥിതനായതുകൊണ്ട്, മായയാകുന്ന ഉപാധിസഹിതനായതുകൊണ്ട്, കൂടസ്ഥൻ ആയി എന്ന് ധരിക്കേണ്ടതാണ്. ക്ഷരം, അക്ഷരം എന്നു പറയുന്ന ഈ രണ്ടും ആത്മാവിന്റെ ജന്മാദിവികാരങ്ങൾക്ക് കാരണമായതുകൊണ്ട് രണ്ടും ഉപാധികൾ മാത്രമാണ്. രണ്ടിന്നും നാശമുണ്ട്. നശിക്കുന്നതു നശിക്കാത്തത് എന്ന് ആദ്യം പറഞ്ഞതു ക്ഷണകാലംകൊണ്ടു നാശം എന്നും, ചിരകാലംകൊണ്ടു നാശം എന്നുമുള്ള വ്യത്യാസത്തെ ആസ്പദമാക്കിയിട്ടാണ്. രണ്ടിന്നും വാസ്തവത്തിൽ നാശമുണ്ടെന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്. ഈ പറഞ്ഞ നാശത്തിൽനിന്നുള്ള നിവൃത്തിയാണ് മുക്തിയെന്നു പറയുന്നത്. അതിന്നുള്ള കാരണമെന്താണ്? ആത്മാവ് കാര്യവുമല്ല കാരണവുമല്ല. 'ന സത്താനാസദുച്യതേ' എന്നറിയുന്നതുതന്നെ കാരണമാകയാൽ ക്ഷര പുരുഷനേയും അക്ഷരപുരുഷനേയും തള്ളിക്കളയണം. അപ്പോൾ സകല വിശേഷത്തേയും അതിക്രമിച്ചിരിക്കുന്ന 'പരബ്രഹ്മംതന്നെ ഞാൻ' എന്ന അനുഭവത്താൽ ഒന്നിനേയും അവലംബിക്കാതിരിക്കുന്ന ഭാവമാണ് ജീവൻമുക്തിയെന്നു വ്യക്തമാകും.

17. ഉത്തമഃ പുരുഷസ്ത്വന്യഃ
പരമാത്മേത്യുദാഹൃതഃ
യോ ലോകത്രയമാവിശ്യ
ബിഭർത്ത്യവ്യയ ഈശ്വരഃ.

എന്നാൽ ഉത്തമനായ പുരുഷൻ ഇവ രണ്ടിൽനിന്നും വ്യത്യസ്തനാകുന്നു. അദ്ദേഹം പരമാത്മാവ് എന്നു പറയപ്പെടുന്നു. അദ്ദേഹമത്രേ മൂന്നുലോകങ്ങളിലും പ്രവേശിച്ച് ഭരിക്കുന്ന അവ്യയനായ ഈശ്വരൻ.

അവ്യയനായ പുരുഷൻ ക്ഷരം, അക്ഷരം എന്ന രണ്ടുവിധത്തിൽ വേർതിരിച്ചു കാണിച്ച പുരുഷന്മാരേക്കാൾ മഹത്തമനാണ്. അവ്യയൻ നിരതിശയമായ വൈഭവമുള്ളവനും, പരിച്ഛേദത്തിൽ ക്ഷരം, അക്ഷരം എന്ന വർഗ്ഗത്തിലുൾപ്പെടാത്തവനുമാകുന്നു. 'സർവ്വത്ര പരിപൂർണ്ണൻ' എന്ന അർത്ഥത്തിൽ 'പുരുഷൻ' എന്ന പേരിൽ വ്യവഹരിക്കപ്പെടുന്നു. സ്ഥാവരജംഗമങ്ങളെ പ്രകാശിപ്പിച്ച് തന്നെത്താൻ അന്യാപേക്ഷകൂടാതെ പ്രകാശിക്കുന്ന സൂര്യൻ സ്ഥാവരജംഗമങ്ങളിൽ നിന്ന് ഏതുവിധം ഭിന്നനാണോ, അതുപോലെ ക്ഷരാക്ഷരങ്ങളെ പ്രകാശിപ്പിച്ച് അവയുടെ ധർമ്മങ്ങളാൽ സ്പർശിക്കപ്പെടാത്തവനുമായ ഉത്തമപുരുഷൻ അന്യൻതന്നെയാണ്. ഏതൊരുവനെ നാശരഹിതനും, പരമാത്മാവുമായി നിരവധി ശ്രുതിവാക്യങ്ങൾ പറയുന്നു, അവൻ തന്റെ പരസത്തയേയും, പ്രകാശത്തേയും, സ്ഥൂലസൂക്ഷ്മ കാരണാത്മകങ്ങളായ മൂന്നു ശരീരങ്ങൾക്കും. ഭോഗ്യഭോഗാത്മകങ്ങളായ മൂന്ന് സമഷ്ടിലോകങ്ങൾക്കും കൊടുത്ത് സർവ്വാധാരനും സ്വയം നിരാധാരനുമായിരിക്കുന്ന സർവ്വേശ്വരനാണെന്ന് ശ്രുതികൾ സ്ഥാപിച്ചിരിക്കുന്നു. അത് സമാധ്യവസ്ഥയിൽ യോഗികൾ അനുഭവിച്ചറിയുന്നു. ജാഗ്രദവസ്ഥയിൽ സർവ്വേന്ദ്രിയങ്ങളോടു ചേർന്ന് സർവ്വ വ്യവഹാരങ്ങളെ നടത്തിയ ഞാൻതന്നെയാണ് സ്വപ്നപദാർത്ഥങ്ങളെ കണ്ടറിഞ്ഞവൻ, ആ ഞാൻ തന്നെയാണ് ഒന്നുമറിയാതെ സുഖമായുറങ്ങി ഉണർന്നവൻ. ഈ മൂന്ന് അവസ്ഥാഭേദങ്ങളേയും പ്രകാശിപ്പിച്ചും, ആ അവസ്ഥാഭേദങ്ങളോട് സംബന്ധപ്പെടാതേയും ഇരുന്നവൻ എന്ന് സാമാന്യജനങ്ങളും അനുഭവരൂപത്തിൽ സാക്ഷാത്തായറിയുന്ന പരമാത്മാവായ പരമേശ്വരൻതന്നെയാണ് 'പുരുഷോത്തമൻ' എന്ന് ധരിക്കണം.

18. യസ്മാത്ക്ഷരമതീതോƒഹ-
മക്ഷരാദപി ചോത്തമഃ
അതോƒസ്മി ലോകേ വേദേ ച
പ്രഥിതഃ പുരുഷോത്തമഃ

ഞാൻ ക്ഷരപുരുഷനിൽനിന്ന് അതീതനാണ്. അക്ഷരപുരുഷനെ അപേക്ഷിച്ചും ഞാൻ ഉത്തമനാകുന്നു. അതിനാൽ ഞാൻ ലോകത്തിലും വേദത്തിലും പുരുഷോത്തമനെന്ന് പ്രസിദ്ധനാണ്.

പുരുഷോത്തമൻ എന്ന സ്വന്തമായ നിലയെ നാശമില്ലായ്മ, സർവ്വനിയന്തൃത്വം, സർവ്വഭർത്തൃത്വം എന്നിവയാൽ വിശദമാക്കുന്നു. നിത്യത്വം, ജ്ഞാതൃത്വം എന്ന ധർമ്മങ്ങൾകൊണ്ട് മഹത്തത്വം മുതൽ സ്ഥൂലശരീരംവരേയുള്ള എല്ലാ കാര്യവർഗ്ഗത്തേയും ഞാൻ അതിക്രമിച്ചിരിക്കുന്നതുകൊണ്ടും, സകല കാര്യവർഗ്ഗത്തിന്റേയും കാരണമായിരിക്കുന്നതുകൊണ്ടും ഉൽകൃഷ്ടമായിരിക്കുന്ന അക്ഷരശബ്ദവാച്യമായ അവ്യക്തത്തേക്കാൾ ഉത്തമനായതുകൊണ്ടും, പുരാണങ്ങളിലും വേദങ്ങളിലും 'പുരുഷോത്തമൻ' എന്ന പേരിൽ ഞാൻ പ്രസിദ്ധനായിത്തീർന്നിരിക്കുന്നു.

19. യോ മാമേവമസംമൂഢോ
ജാനാതി പുരുഷോത്തമം
സ സർവ്വവിദ് ഭജതി മാം
സർവ്വഭാവേന ഭാരത!

ഹേ ഭാരതാ! മോഹരഹിതനായി ആര് എന്നെ ഇപ്രകാരം പുരുഷോത്തമനെന്ന് അറിയുന്നുവോ, അവൻ സർവ്വവും അറിയുന്നവനാണ്. സർവ്വഭാവത്തിലും അവൻ എന്നെ ഭജിക്കുകയും ചെയ്യുന്നു.

ഈ പറഞ്ഞമാതിരി എന്നെ അറിയുന്നവൻ മുക്തനായിത്തീരുമെന്ന് ഭഗവാൻ ഉപദേശിക്കുന്നു. അനേകജന്മങ്ങളിൽ ശ്രദ്ധയോടും ഭക്തിയോടുംകൂടി ആരാധിച്ച പരമേശ്വരനായ എന്റെ അനുഗ്രഹത്തിന്ന് പാത്രമായ ഏതൊരു പുണ്യപുരുഷൻ സംസാരധർമ്മകർമ്മങ്ങളിൽ ഒന്നും ഉൾപ്പെടാതെ നിത്യശുദ്ധബുദ്ധമുക്തസ്വഭാവനും പുരുഷോത്തമനുമായ എന്നെ ഈവിധം അറിയുന്നുവോ, എടോ ബുദ്ധിമാനായ അർജ്ജുനാ! സർവ്വമായി വിളങ്ങുന്ന എന്നെത്തന്നെ സർവ്വാത്മാവായി, വിളങ്ങുന്നവനാണ് എന്ന് അറിഞ്ഞ് ദേഹേന്ദ്രിയാദികളിൽ 'ഞാനെന്നും എന്റേ'തെന്നുമുള്ള ഭാവമില്ലാത്തവനായി, ജ്ഞാനത്തിന്നും അതിന്റെ ഫലത്തിന്നും പ്രതിബന്ധം നേരിടാതിരിക്കുവാൻ എന്നെ നിരന്തരം ആർ ഭജിക്കുന്നു, അവൻ എന്നെ പ്രാപിക്കയുംചെയ്യുന്നു എന്ന് ഞാൻ മുമ്പേ പറഞ്ഞതിനെ ഓർത്തുകൊള്ളേണ്ടതാണ്.

20. ഇതി ഗുഹ്യതമം ശാസ്ത്ര-
മിദമുക്തം മയാനഘ!
ഏതദ് ബുദ്ധ്വാ ബുദ്ധിമാൻ സ്യാത്
കൃതകൃത്യശ്ച ഭാരത!

നിഷ്പാപനായ ഭാരതാ! ഇപ്രകാരം ഏറ്റവും രഹസ്യമായ ഈ ശാസ്ത്രം ഞാൻ നിനക്ക് ഉപദേശിച്ചു. ഇത് (വേണ്ടപോലെ) മനസ്സിലാക്കുന്നവൻ ബുദ്ധിമാനും, കൃതകൃത്യനും ആയിത്തീരും.

'അശോച്യാനന്വശോചസ്ത്വം' എന്നതുമുതൽ ഈ പതിനഞ്ചാമദ്ധ്യായത്തിൽ ഗീതാശാസ്ത്രസാരസർവ്വസ്വം അടങ്ങിയിരിക്കുന്നതിനാൽ അതിരഹസ്യമായ ഇതിലെ അർത്ഥം ധരിക്കുന്നവന്ന് ഇതിലധികം അറിയേണ്ടതായി മറ്റൊന്നുമില്ലെന്നു കാണിച്ചുകൊണ്ട് ഭഗവാൻ ഈ അദ്ധ്യായം അവസാനിപ്പിക്കുന്നു. ഹേ പരിശുദ്ധാന്തഃ കരണമുള്ളവനായ അർജ്ജുനാ! ഏറ്റവും ഗോപ്യ

മായിരിക്കുന്ന ഈ ശാസ്ത്രം രണ്ടുമുതൽ പതിനഞ്ചുവരെയുള്ള അദ്ധ്യായങ്ങളിൽ പ്രതിപാദിച്ചിരിക്കുന്ന സംഗതികൾ നിർവ്വിശേഷപരബ്രഹ്മത്തെ ബോധിപ്പിക്കുന്നതാകയാൽ ശാസ്ത്രമെന്നു പറയപ്പെടുന്ന ഇതിനെ ഏതൊരുവൻ ഗുരുമുഖത്തിൽനിന്ന് ശ്രദ്ധയോടും ഭക്തിയോടുംകൂടി കേട്ട്, ചിന്തിച്ച്, മനസ്സിലാക്കുന്നുവോ അവൻ അറിയേണ്ടതൊക്കെ അറിഞ്ഞവനും ചെയ്യേണ്ട എല്ലാ കർമ്മങ്ങളും ചെയ്തുതീർത്തവനുമായി ഭവിക്കുന്നു. ബ്രഹ്മജ്ഞാനാനുഭവത്തിന്നു മീതെയായി സിദ്ധിക്കേണ്ടതും അറിയേണ്ടതുമായി യാതൊന്നുമില്ലാത്തതുകൊണ്ട് അവൻ സർവ്വജ്ഞനും കൃതകൃത്യനുമായി പ്രശോഭിക്കുന്നു എന്ന് ചുരുക്കം. ഇത് പരമരഹസ്യമാകയാൽ ശ്രദ്ധയും ഭക്തിയും ഇല്ലാത്തവരോട് ഉപദേശിക്കരുതെന്നും സൂചിപ്പിക്കുന്നുണ്ട്.

## അദ്ധ്യായം 16

**40. ദേവാസുരസമ്പദ്വിഭാഗയോഗം –** പ്രാണികളുടെ പ്രകൃതി ദൈവി, ആസുരി, രാക്ഷസി എന്ന് മൂന്നുവിധമാണ്. അവയിൽ ദൈവി എന്ന പ്രകൃതി പ്രാണികളെ സംസാരത്തിൽനിന്നു മോചിപ്പിക്കുന്നു. ആസുരിയും രാക്ഷസിയും പ്രാണികളെ സംസാരത്തിൽ ബന്ധിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് മുമുക്ഷുക്കൾ ദൈവിയായ പ്രകൃതിയെ സ്വീകരിക്കുകയും ആസുരീരാക്ഷസിപ്രകൃതികളെ ഉപേക്ഷിക്കുകയും ചെയ്യേണ്ടതാണ്. വേണ്ടപോലെ അറിയാതെ ഒന്നിനെ തള്ളുവാനും മറ്റേതിനെ കൊള്ളുവാനും കഴിയുന്നതല്ലല്ലോ. ഈ അഭിപ്രായം ഭഗവാൻ ഇപ്രകാരം വ്യക്തമാക്കുന്നു:

"എടോ അർജ്ജുനാ! അഭയം, സത്ത്വസംശുദ്ധി, ജ്ഞാനയോഗവ്യവസ്ഥിതി, ദാനം, ദമം, യജ്ഞം, സ്വാദ്ധ്യായം, തപസ്സ്, ആർജ്ജവം, അഹിംസ, സത്യം, അക്രോധം, ത്യാഗം, ശാന്തി, അപൈശുനം, ഭൂതദയ, അലോലുപ്ത്വം, ഹ്രീ, അചാപലം, തേജസ്സ്, ക്ഷമ, ധൃതി, ശൗചം, അദ്രോഹം, നാതിമാനിത എന്നീ ഗുണങ്ങൾ ദൈവിയായ സമ്പത്തോടുകൂടി ജനിച്ചവനും ദേവവിഭൂതികളെ അർഹിക്കുന്നവനുമായ ഒരുവന്ന് ശുഭഭാവിയെ സൂചിപ്പിക്കുമാറ് സമ്പന്നമാകുന്നതാണ്. അഭയം എന്നാൽ ഭയമില്ലായ്മയാണ്. സകല വ്യാപാരങ്ങളിലും അസത്യം, വഞ്ചന മുതലായവ സ്പർശിക്കാതെ നിഷ്കളങ്കമായി പ്രവർത്തിക്കുക എന്നതാണ് സത്ത്വസംശുദ്ധി. നിഷ്കൃഷ്ടമായ അന്തഃകരണശുദ്ധിതന്നെയാണ് ഇത്. ജ്ഞാനത്തിലും യോഗത്തിലുമുള്ള ഏകാന്തമായ നിഷ്ഠയാണ് ജ്ഞാനയോഗവ്യവസ്ഥിതി. ശാസ്ത്രങ്ങളിൽനിന്നും ആചാര്യന്മാരിൽനിന്നും ആത്മാദിപദാർത്ഥങ്ങളെക്കുറിച്ച് സമ്പാദിക്കുന്ന അറിവാണ് ജ്ഞാനം. അങ്ങനെ അറിയപ്പെടുന്ന വസ്തുക്കളെ ഇന്ദ്രിയനിഗ്രഹംകൊണ്ടും ഏകാഗ്രതകൊണ്ടും തന്നിൽ അനുഭവപ്പെടുത്തുക എന്നതാണ് യോഗം. ഇത് ഒരു പ്രധാനമായ ദൈവസമ്പത്തും സാത്ത്വികസമ്പത്തുമാണ്. അന്നാദികളെ തന്റെ കഴിവനുസരിച്ച് മറ്റുള്ളവർക്കുകൂടി വിഭജിച്ചുകൊടുക്കുന്നതിനെയാണ് ദാനം എന്നു പറയുന്നത്. ബാഹ്യകരണങ്ങളുടെ ഉപശമമാണ് ദമം. അന്തഃകരണത്തിന്റെ ഉപശമത്തെയാണ് ശാന്തി എന്നു പറയുന്നത്. ശ്രുതിവിഹിതമായ അഗ്നിഹോത്രാദികർമ്മമാണ് യജ്ഞം. സ്മൃതിവിഹിതമായ ദേവയജ്ഞാദികൾക്കും യജ്ഞം എന്നു പേരുണ്ട്. ഋഗ്വേദം മുതലായവയുടെ അദ്ധ്യയനത്തെയാണ് സ്വാദ്ധ്യായമെന്നു പറയുന്നത്. ശാരീരാദികളായ തപസ്സുകളെപ്പറ്റി ഇനി വർണ്ണിക്കാൻ പോകുന്നു. സർവ്വദാ പരിപാലിക്കപ്പെടുന്ന ഋജുത്വമാണ് ആർജ്ജവം. പ്രാണികളെ ഹിംസിക്കാതിരിക്കുക എന്നതാണ് അഹിംസ. അപ്രിയവും ചതിയുംകൂടാതെ വസ്തുതയെ ഉള്ളപോലെ പറയുക എന്നതാണു സത്യം. അന്യൻ പരിഹസിച്ചാലോ പ്രഹരിച്ചാലോ ഉണ്ടാകുന്ന ക്രോധത്തെ അടക്കുക എന്നതാണ് അക്രോധം. സന്ന്യാസമാണ് ത്യാഗം. അന്തഃകരണോപശമമാണ് ശാന്തി. ഒരുവനോട് അന്യന്റെ ദോഷത്തെപ്പറ്റി പറയുന്നതാണ് പൈശുനം. അതില്ലാതിരിക്കുക എന്നുള്ളതാണ് അപൈശുനം. ദുഃഖിക്കുന്ന പ്രാണികളുടെ നേരെ തോന്നുന്ന കൃപയാണ് ദയ. വിഷയങ്ങളുടെ സാന്നിദ്ധ്യമുണ്ടായിട്ടും ഇന്ദ്രിയങ്ങൾക്ക് വികാരമുണ്ടാകാതിരിക്കുക എന്ന അവസ്ഥയാണ് അലോലുപ്ത്വം. ക്രൂരഭാവമില്ലായ്മതന്നെയാണ് മാർദ്ദവം. ലജ്ജയാണ് ഹ്രീ. പ്രകടമായ പ്രചോദനം ഇല്ലാതിരിക്കുമ്പോൾ വാക്പാണി പാദാദികളെ വ്യാപരിപ്പിക്കാതിരിക്കുക എന്നതാണ് അചാപലം. പ്രാഗല്ഭ്യത്തെയാണ് തേജസ്സ് എന്നു പറയുന്നത്. തൊലിയിൽ കാണുന്ന ദീപ്തിയേയും 'തേജസ്സ്' എന്നുപറയാറുണ്ട്. ഈ തേജസ്സ് അതല്ല. പരിഹാസമേറ്റാലും പ്രഹരമേറ്റാൽപ്പോലും മനസ്സിന് യാതൊരു വികാരവും ഉണ്ടാകാതിരിക്കുന്നതിനെയാണ് ക്ഷമ എന്നു പറയുന്നത്. വികാരമുണ്ടായാൽ അതിനെ അടക്കുക എന്നതിനെ അക്രോധമെന്നു പറഞ്ഞുകഴിഞ്ഞു. അതുകൊണ്ട് ക്ഷമയ്ക്കും അക്രോധത്തിനും തമ്മിൽ സാരമായ വ്യത്യാസം ഉണ്ടെന്നു നമുക്കു മനസ്സിലാക്കാം. ശരീരേന്ദ്രിയാദികൾ തളർന്നുപോകുമ്പോൾ അതിനെ തടഞ്ഞുനിർത്തുന്ന മനസ്സിന്റെ ശക്തിവിശേഷമാണ് ധൃതി. ധൃതിയുള്ളവന്റെ ശരീരത്തിനും ഇന്ദ്രിയങ്ങൾക്കും തളർച്ചയുണ്ടാവുകയേ ഇല്ല. ബാഹ്യമെന്നും ആഭ്യന്തരമെന്നും ശൗചം രണ്ടുവിധത്തിലുണ്ട്. മണ്ണ്, ജലം മുതലായവകൊണ്ട് ശരീരത്തിനുണ്ടാകുന്ന നൈർമ്മല്യമാണ് ബാഹ്യശൗചം. വഞ്ചനയും രാഗാദികളുംകൊണ്ടു കലക്കാതെ മനസ്സിനേയും ബുദ്ധിയേയും നിർമ്മലമാക്കി സൂക്ഷിക്കുക എന്നതാണ് ആഭ്യന്തരശൗചം. മറ്റുള്ളവരെ ദ്രോഹിക്കാതിരിക്കണമെന്ന ആഗ്രഹമാണ് അദ്രോഹം. താൻ അത്യന്തം പൂജനീയനാണ് എന്നു തന്നെത്താൻ കരുതാതിരിക്കുക എന്നതാണ് നാതിമാനിത.

"ദംഭം, ദർപ്പം, അതിമാനം, ക്രോധം, പാരുഷ്യം, അജ്ഞാനം എന്നിവ ആസുരിയായ സമ്പത്തോടുകൂടി പിറന്നവന്റെ ലക്ഷണങ്ങളാണ്. ധർമ്മധ്വജിത്വമാണ് ദംഭം. ജീവിതോപായമായി മാത്രം ജടാവല്ക്കലാദികൾ ധരിച്ചു നടക്കുന്നവനെ ധർമ്മധ്വജി എന്നു പറയുന്നു. വിദ്യ, ധനം, ബന്ധുക്കൾ ഇവയിൽ ഉണ്ടാകുന്ന അഹങ്കാരത്തെയാണ് ദർപ്പം എന്നു പറയുന്നത്. താൻ അത്യന്തം പൂജ്യനാണെന്നുള്ള മതിപ്പിൽനിന്നും ഉണ്ടാകുന്ന അഹങ്കാരംതന്നെയാണ് അതിമാനം. കോപത്തെയാണ് ക്രോധം എന്നു പറയുന്നത്. പരുഷവചനമാണ് പാരുഷ്യം. കുരുടനെ കണ്ണുകാണുന്നവനെന്നും വിരൂപനെ സൗന്ദര്യമുള്ളവനെന്നും കുലഹീനനെ കുലീനനെന്നും മറ്റും പറയുന്ന വാക്കുകളിൽ പാരുഷ്യം ഒളിഞ്ഞു നില്ക്കുന്നുണ്ട്. കർത്തവ്യങ്ങളേയും അകർത്തവ്യങ്ങളേയും തെറ്റിദ്ധരിക്കുന്നതിനെയാണ് അജ്ഞാനം എന്നു പറയുന്നത്. ദൈവിയായ സമ്പത്ത് സംസാരബന്ധത്തിൽനിന്നു മോചനമുണ്ടാക്കുന്നതിനും ആസുരിയായ സമ്പത്ത് സംസാരബന്ധത്തെ ഉണ്ടാക്കുന്നതിനും കാരണമാകുമെന്നാണ് മഹാന്മാരുടെ അഭിപ്രായം. ആസുരസമ്പത്തുപോലെതന്നെയാണ്. രാക്ഷസിയായ സമ്പത്തിന്റേയും സ്വഭാവം. എടോ അർജ്ജുനാ, നീ ദൈവീസമ്പത്തോടുകൂടി ജനിച്ചവനാണ്. അതുകൊണ്ട് നിനക്കു ദുഃഖിക്കേണ്ട ആവശ്യമില്ല. ഭാവിയിൽ നിനക്കു നന്മ വന്നുചേരും."

ഈ ലോകത്തിൽ ഭൂതസൃഷ്ടി ദൈവമെന്നും ആസുരമെന്നും രണ്ടു പ്രകാരമാണ്. അവയിൽ ദൈവമെന്ന സൃഷ്ടിയെപ്പറ്റിയാണ് ഇതുവരെ പ്രസ്താവിച്ചത്. ഇനി ആസുരസമ്പത്തിനെപ്പറ്റി പറയാം. ആസുരന്മാരായ ജനങ്ങൾ പുരുഷാർത്ഥസാധനങ്ങളായ കർത്തവ്യങ്ങളിൽ പ്രവർത്തിക്കുകയോ അനർത്ഥഹേതുക്കളായ കാര്യങ്ങളിൽനിന്നു നിവർത്തിക്കുകയോ ചെയ്യുന്നില്ല. ചുരുക്കത്തിൽ പ്രവൃത്തിനിവൃത്തികളെക്കുറിച്ച് അവർക്ക് അറിവുതന്നെ ഉണ്ടായിരിക്കുകയില്ല. എന്നുതന്നെയല്ല, ശൗചവും, ആചാരവും, സത്യവുംകൂടി അവരിൽ കാണുകയില്ല. ഇങ്ങനെ അശൗചന്മാരും, അനാചാരന്മാരും, മായാചാരന്മാരും, മായാവികളും, അനൃതവാദികളുമായി കഴിയുന്ന ജനങ്ങളാണ് ആസുരന്മാർ. ഇവർ തങ്ങളെപ്പോലെത്തന്നെയാണ് ജഗത്തുമുഴുവൻ എന്നു വിശ്വസിക്കുന്നു. ജഗത്തുമുഴുവൻ കള്ളംകലർന്നതാണെന്നും അതിന്ന് ഒരു ധർമ്മാധർമ്മവ്യവസ്ഥയില്ലെന്നും വിശ്വസിക്കുന്നു. ധർമ്മാധർമ്മങ്ങളെ അനുസരിച്ച് ഈ ജഗ

ത്തിനെ ശാസിക്കുന്ന ഒരു ഈശ്വരനില്ലെന്നും അവർ വിശ്വസിക്കുന്നു. കാമപ്രയുക്തരായ സ്ത്രീപുരുഷന്മാരുടെ അന്യോന്യ സംയോഗംകൊണ്ട് സകലതും ജനിക്കുന്നതിനാൽ കാമത്തെയല്ലാതെ മറ്റൊന്നിനെ (ദൈവത്തിനെ) ജഗത്കാരണമായി കണക്കാക്കേണ്ടതില്ലെന്നും അവർ പറയുന്നുണ്ട്. ഈ അഭിപ്രായത്തെയാണ് 'ലോകായതികദൃഷ്ടി' എന്നും 'നാസ്തികമത' മെന്നും പറയുന്നത്. ഈ മതം അവലംബിച്ചു ജീവിക്കുന്ന അവർ സ്വഭാവനാശം വന്നവരും, പരലോകപ്രാപ്തിക്കുള്ള മാർഗ്ഗം മുഴുവനും നശിപ്പിച്ചിട്ടുള്ളവരും, ശരീരം മാത്രമാണ് ആത്മാവെന്നു കാണത്തക്കവണ്ണം അല്പബുദ്ധികളും തന്മൂലം ക്രൂരകർമ്മാക്കളുമായിരിക്കും. ലോകത്തിന്റെ നാശത്തിന്നായിട്ടാണ് ഇപ്രകാരമുള്ള ദുഷ്ടന്മാർ ഉണ്ടാകുന്നത്. അവരുടെ ആഗ്രഹങ്ങൾക്ക് ഒരിക്കലും തൃപ്തിവരികയില്ല. ദംഭം, മദം, ഗർവ്വം, എന്നിവയോടുകൂടിയ അവർ അശുദ്ധവ്രതം സ്വീകരിക്കുന്നവരും, അജ്ഞാനവും ദുരാഗ്രഹവുംമൂലം ക്ഷുദ്രദേവതകളെ ആരാധിക്കുന്നവരുമായിരിക്കും. അവരെ എല്ലായ്പോഴും ചിന്ത അലട്ടിക്കൊണ്ടിരിക്കും. മരണകാലംവരെ അവർ ആ ചിന്താപാരതന്ത്ര്യത്തിൽനിന്ന് വിമുക്തരാകയില്ല. കാമഭോഗംതന്നെയാണ് പരമപുരുഷാർത്ഥം എന്നാണ് അവരുടെ അഭിപ്രായം. പരലോകത്തേയും അവർ ആദരിക്കയില്ല. അനേകതരം ആശകൾ അവരെ പീഡിപ്പിച്ചുകൊണ്ടിരിക്കും. കാമവും ക്രോധവുമാണ് അവരുടെ മുഖ്യമായ ആശ്രയം. കാമാനുഭവത്തിന്നുവേണ്ടി അന്യായമായ മാർഗ്ഗത്തിൽക്കൂടി ദ്രവ്യം സമ്പാദിക്കുവാനും അവർ ആഗ്രഹിക്കും. "ഈ ദ്രവ്യം ഞാൻ സമ്പാദിച്ചതാണ്; ഇനി ഈ അഭിലാഷവും ഞാൻ സാധിക്കും; ഇത്രയും ധനം എനിക്കുണ്ട്; ഇത്രയും ധനംകൂടി എനിക്ക് ഇനി ഉണ്ടാകും; അതുകൊണ്ട് ഞാൻ ധനികനെന്ന പ്രസിദ്ധി സമ്പാദിക്കും; ഈ ശത്രുവിനെ ഞാൻ കൊന്നു; മറ്റു ശത്രുക്കളെയും ഞാൻ കൊന്നുകളയും; ഈ പാവങ്ങൾക്ക് എന്തു ചെയ്യുവാൻ കഴിയും; ഒരുവിധത്തിലും എന്നോടു സമനായിട്ട് ആരുമില്ല; എന്തെന്നാൽ ഞാൻ പ്രഭുവാണ്; ഞാൻ സുഖം അനുഭവിക്കുന്നു; ഞാൻ എല്ലാ പ്രകാരത്തിലും സിദ്ധനായിരിക്കുന്നു; പുത്രന്മാരെക്കൊണ്ടും പുത്രിമാരെക്കൊണ്ടും ഞാൻ ഭാഗ്യവാനായിരിക്കുന്നു; ഞാൻ കേവലം ഒരുവനല്ല; ഞാൻ തന്നെയാണ് ബലവാനും സുഖിയും; മറ്റുള്ളവർ എന്തിനുകൊള്ളാം; ഭൂമിക്ക് ഭാരത്തിന്നായിക്കൊണ്ടുമാത്രം ജനിച്ചവൻ; ഞാൻ ധനവാനാണ്; ഞാൻ കുലീനനുമാകുന്നു; ഏഴു തലമുറയായി വേദത്തിൽ നിപുണനായിരിക്കുന്നവരുടെ വംശത്തിലാണ് ഞാൻ പിറന്നതുതന്നെ; ഈ കാര്യത്തിലും എനിക്കു തുല്യരായിട്ട് മറ്റാരുമില്ല; കൂടാതെ യാഗാദികർമ്മങ്ങൾ അനുഷ്ഠിച്ച് ദാനാദികൾചെയ്ത് ഞാൻ അന്യരെ പരാജിതരാക്കും; ഞാൻ നടന്മാർക്ക് ധാരാളം ദ്രവ്യം കൊടുക്കും; ഞാൻ അങ്ങനെ സന്തോഷസൗഭാഗ്യത്തിന്റെ അഗ്രകോടിയിലെത്തും." ഇങ്ങനെ അജ്ഞാനവിജൃംഭിതങ്ങളായ അനേകം ചിന്തകൾകൊണ്ട് വിഭ്രാന്തവും അജ്ഞാനമാകുന്ന വലയിൽ കുടുങ്ങിയവരുമായ ആ ആസുരപ്രകൃതികൾ വിഷയഭോഗങ്ങളിൽത്തന്നെ മുഴുകി പാപങ്ങൾ സമ്പാദിച്ച് അശുചികളായ വൈതരണി തുടങ്ങിയ നരകങ്ങളിൽ വീണുഴലുന്നു. തങ്ങൾ സർവ്വഗുണവിശിഷ്ടന്മാരാണെന്ന് ആത്മപ്രശംസചെയ്യുന്നവരും വണക്കമില്ലാത്തവരും ധനംകൊണ്ടുണ്ടാകുന്ന ഗർവ്വം, മദം ഇവയോടുകൂടിയവരുമായ ഇത്തരക്കാർ ദംഭംകൊണ്ട്, വേദവിധിപ്രകാരമല്ലാതെ പ്രശസ്തിക്കുവേണ്ടിമാത്രം യാഗങ്ങൾ ചെയ്യുന്നു. അഹങ്കാരം, ബലം, ദർപ്പം, ആശ, കോപം ഇവയോടുകൂടിയവരും അസൂയാലുക്കളുമായ ഇത്തരക്കാർ തങ്ങളുടേയും, അന്യരുടേയും ദേഹങ്ങളിൽ ബുദ്ധിക്കും കർമ്മങ്ങൾക്കും സാക്ഷിയായിരിക്കുന്ന എന്നെ ദ്വേഷിക്കുകയും എന്റെ ശാസനങ്ങളെ അതിക്രമിച്ച് നടക്കുകയും ചെയ്യുന്നു. സന്മാർഗ്ഗനിഷ്ഠന്മാരിലുള്ള ഗുണങ്ങളെപ്പോലും ഇത്തരക്കാർ സഹിക്കാറില്ല. ഇല്ലാത്ത ഗുണങ്ങളെ തങ്ങളിൽ ആരോപിച്ചുകൊണ്ടും അവർ സ്വയം വിശിഷ്ടരാണെന്നു നടിക്കാറുണ്ട്. അതാണ് അഹങ്കാരം. അത്യന്തം കഷ്ടമായ ഈ അവിദ്യ എല്ലാ ദോഷങ്ങൾക്കും അനർത്ഥങ്ങൾക്കും കാരണവും ബീജവുമായിരിക്കും. അന്യനെ ഉപദ്രവിക്കുന്നതിന്നു കാരണമായും കാമരാഗങ്ങളോടുകൂടിയും ഇരിക്കുന്ന ഒന്നിനെയാണ് ബലം എന്നു പറയുന്നത്. ധർമ്മത്തെ അതിക്രമിക്കുവാൻ പ്രേരിപ്പിക്കുന്ന ദുഃസ്വഭാവമാണ് ദർപ്പം. ഇത് അന്തഃകരണത്തെ ആശ്രയിച്ചുനില്ക്കുന്ന ഒരു ദോഷമാണ്. സ്ത്രീകളെ പുരസ്കരിച്ചു നിൽക്കുന്ന താൽപര്യത്തെ കാമമെന്നും അനിഷ്ടവിഷയകമായ മനോവികാരത്തെ ക്രോധമെന്നും പറയുന്നു. സന്മാർഗ്ഗത്തിനെതിരായി നില്ക്കുന്നവരും, സാധുദ്വേഷികളും എന്നെ വെറുക്കുന്നവരും, ക്രൂരപ്രകൃതികളും, എല്ലായ്പോഴും അശുഭമായ കർമ്മങ്ങൾ ചെയ്യുന്നവരുമായ ആ അധമന്മാരെ ഞാൻ ക്രൂരകർമ്മപ്രായന്മാരായ സിംഹവ്യാഘ്രാദികളുടെ യോനികളിൽത്തന്നെ പതിപ്പിച്ച് ജനനമരണാദികൾ അനുഭവിപ്പിക്കുന്നതാണ്. എടോ അർജ്ജുനാ, ഇങ്ങനെ ആസുരിയായ യോനിയെ പ്രാപിക്കുന്ന മൂഢന്മാർ അജ്ഞാനമയങ്ങളായ യോനികളിൽ ജനിച്ച് ഈശ്വരനായ എന്നെ പ്രാപിക്കാതെ വീണ്ടും വീണ്ടും അധോഗതി പ്രാപിച്ചുകൊണ്ടിരിക്കും.

നരകപ്രാപ്തിക്ക് വഴികാണിക്കുന്നതും ആത്മാവിനെ നശിപ്പിക്കുന്നതുമായ മൂന്നു വസ്തുക്കളുണ്ട്. അവ കാമവും, ക്രോധവും, ലോഭവുമാണ്. സർവ്വസ്വനാശകങ്ങളായ അവയെ ഉത്കർഷകാംക്ഷികളായ ജനങ്ങൾ ഉപേക്ഷിക്കേണ്ടതാണ്. ദുഃഖകാരണങ്ങളായ ഈ മൂന്നു ദോഷങ്ങളിൽനിന്നും വിട്ടുപോന്ന വിവേകിയായ മനുഷ്യൻ പിന്നെ ശ്രേയസ്കരങ്ങളായ മാർഗ്ഗങ്ങൾ കൈക്കൊള്ളുകയും തന്മൂലം മുക്തനായിത്തീരുകയും ചെയ്യുന്നതാണ്. കർത്തവ്യാകർത്തവ്യങ്ങളെക്കുറിച്ച് ശരിയായ ജ്ഞാനം ഉണ്ടാക്കിത്തരുന്നതും വിധിപ്രതിഷേധരൂപത്തിൽ നിലകൊള്ളുന്നതുമായ ശാസ്ത്രവിധിയെ ഉപേക്ഷിച്ച് ആര് ഇഷ്ടംപോലെ പ്രവർത്തിക്കുന്നുവോ അവൻ ഒരിക്കലും പുരുഷാർത്ഥം നേടുവാൻ അർഹനാവുകയില്ലെന്നു മാത്രമല്ല, ഐഹികസുഖമോ പരലോകഗതിയോ മോക്ഷംതന്നെയോ സമ്പാദിക്കുന്നതുമല്ല. അതുകൊണ്ട് കാര്യാകാര്യങ്ങളെ നിർണ്ണയിക്കുന്ന വിഷയത്തിൽ എടോ അർജ്ജുനാ, നിനക്ക് ശാസ്ത്രം പ്രമാണമായിരിക്കേണ്ടതാണ്. ഇതിൽനിന്നും 'ഇന്നത് ചെയ്യണം ഇന്നത് ചെയ്യരുത്' എന്നീവിധം ശാസ്ത്രവിധികളെ അറിഞ്ഞുമാത്രമേ നീ ഇവിടെ കർമ്മങ്ങൾ ചെയ്യാവൂ എന്നു സിദ്ധിക്കുന്നു.

## അദ്ധ്യായം 16

## ദേവാസുരസമ്പദ്വിഭാഗയോഗം -

ശ്രീഭഗവാൻ പറഞ്ഞു:

1. അഭയം സത്ത്വസംശുദ്ധിർ
ജ്ഞാനയോഗവ്യവസ്ഥിതിഃ
ദാനം ദമശ്ച യജ്ഞശ്ച
സ്വാധ്യായസ്തപ ആർജ്ജവം

2. അഹിംസാ സത്യമക്രോധ-
സ്ത്യാഗഃ ശാന്തിരപൈശുനം
ദയാ ഭൂതേഷ്വലോലുപ്ത്വം
മാർദ്ദവം ഹ്രീരചാപലം.

3. തേജഃ ക്ഷമാ ധൃതിഃ ശൗച-
മദ്രോഹോ നാതിമാനിതാ
ഭവന്തി സമ്പദം ദൈവീ-
മഭിജാതസ്യ ഭാരത!

ഹേ ഭാരതാ! അഭയം (ഭയമില്ലായ്മ). സത്ത്വസംശുദ്ധി (ചിത്തശുദ്ധി), ജ്ഞാനയോഗനിഷ്ഠ, ദാനം, ദമം, യജ്ഞം, വേദാദ്ധ്യയനം, തപസ്സ്, ആർജ്ജവം, അഹിംസ, സത്യം, ക്രോധമില്ലായ്മ, ത്യാഗം, ശാന്തി, പരനിന്ദാവർജ്ജനം, ഭൂതങ്ങളിൽ ദയ, ലോഭമില്ലായ്മ, മാർദ്ദവം (പാരുഷ്യമില്ലായ്മ), (നീചകാര്യങ്ങൾ അനു

ഷ്ഠിക്കുന്നതിൽ) ലജ്ജ, ചാപല്യഹീനത, തേജസ്സ്, ക്ഷമ, ധൈര്യം, ശുചിത്വം, ദ്രോഹമില്ലായ്മ, അഹംഭാവശൂന്യത ഇവ യെല്ലാം ദൈവീസമ്പത്തോടുകൂടി (ദൈവീപ്രകൃതിയായി) ജനി ച്ചവനുണ്ടായിരിക്കും.

ഏതിൽ സത്ത്വാദിഗുണത്രയങ്ങളെ അതിക്രമിപ്പാൻ സ്ഥിര നിഷ്ഠയുണ്ടായിരിക്കേണമോ ആ നിർവ്വിശേഷബ്രഹ്മത്തിന്റെ സ്വരൂപം, അതിനെ അറിയുവാനുള്ള മാർഗ്ഗം, അതിനെപ്പറ്റിയുള്ള അറിവ്, അറിവിന്റെ ഫലമായ വിദേഹകൈവല്യം ഈവക സംഗ തികളെപ്പറ്റി പറഞ്ഞുകഴിഞ്ഞു. 'യോ മാമേ വമസംമൂഢോ ജാനാതി പുരുഷോത്തമം' എന്ന ശ്ലോകത്താൽ അസമ്മൂഢന്നുമ മാത്രമേ പുരുഷോത്തമസ്വരൂപബോധം ഉണ്ടാകയുള്ളുവെന്ന് ഭഗ വാൻ അരുളിച്ചെയ്തിരിക്കുന്നു. ആ അസമ്മൂഢത്വം (ദേഹാഭി മാനമില്ലായ്മ) സിദ്ധിക്കേണമെങ്കിൽ, ദൈവീസമ്പത്തിനെ സമ്പാ ദിക്കണം. ആസുരീസമ്പത്തിനെ വർജ്ജിക്കണം. ഈ വസ്തുത ധരിപ്പിക്കുവാൻ ആ രണ്ടുവിധസമ്പത്തുക്കളുടേയും സ്വരൂപമെ ന്തെന്നു നിർദ്ദേശിക്കുന്നു. ആ രണ്ടുവിധ സമ്പത്തുകളിൽ മോക്ഷം സാധിപ്പിക്കുന്ന ദൈവീസമ്പത്തിന്ന് ഉത്തമത്വമുള്ളതു കൊണ്ട് ആദ്യം അതിനെ പറയുന്നു. സത്ത്വഗുണാഭിവൃദ്ധി യോടെ ജനിച്ച പുരുഷന്മാർക്കു താഴെ പറയുന്ന ഇരുപത്താറു ഗുണങ്ങൾ ഉണ്ടാകും. അവ ക്രമത്തിൽ പറയുന്നു: രോഗാദിക ളായ ബാധകൾ നേരിടുമ്പോൾ ഭയമില്ലാതിരിക്കുക, മറ്റുള്ള വർക്കു ഭയം ജനിപ്പിക്കാതിരിക്കുക, ശാസ്ത്രജ്ഞാനം നിമിത്തം നിർഭയമായി കർമ്മം അനുഷ്ഠിക്കുക എന്നിവയെ 'അഭയം' എന്നു നിശ്ചയിച്ചിരിക്കുന്നു. രാഗദ്വേഷാദിദോഷസ്പർശമില്ലാ തിരിക്കുന്നതായ മനഃശുദ്ധി, വേദാന്തവാക്യശ്രവണമനനാദിക ളാകുന്ന ജ്ഞാനയോഗത്താൽ മനസ്സിനെ സ്ഥിരപ്പെടുത്തൽ, യാചകന്മാർക്ക് യഥാശക്തി അന്നാദിസമർപ്പണമാകുന്ന ദാന ത്തിൽ ശ്രദ്ധ, ബാഹ്യേന്ദ്രിയങ്ങളെ ദുർവ്യാപാരങ്ങളിൽ ഏർപ്പെ ടുത്താതിരിക്കുകയെന്ന ദമം, വൈദികവും സ്മാർത്തവുമായ അഗ്നിഹോത്രസ്ഥാലീപാകാദികർമ്മരൂപമായ യജ്ഞം (ഈശ്വ രാരാധനം), ദേവന്മാർ, ഗുരുഭൂതന്മാർ, പ്രാജ്ഞന്മാർ എന്നിവരെ പൂജിക്കുക എന്ന രൂപത്തിലിരിക്കുന്ന തപസ്സ്; ശരീരം, വാക്ക്, മനസ്സ് എന്ന മൂന്നു കാരണങ്ങളിലും ഒരുപോലെ ശുദ്ധി, ആ തപ സ്സിന്നുണ്ടായിരിക്കണം. മനസ്സ്, വാക്ക്, കർമ്മം എന്ന മൂന്നിലും ഒരുപോലെയുള്ള വ്യാപാരമാകുന്ന ആർജ്ജവം (അവക്രത) ഒന്നൊരുവിധത്തിൽ കാണിച്ച് മറ്റൊന്നു പറയുക എന്ന കാപട്യം ഇല്ലായ്മ, യാഗാദികൾക്ക് മാത്രമല്ലാതെ പ്രാണിവധം ചെയ്യാതി രിക്കുന്നതായ അഹിംസ, യഥാർത്ഥഭാഷണം എന്ന സത്യം, അടി ഇടി മുതലായ ക്രൂരവ്യാപാരങ്ങളിൽ ആഗ്രഹം മനസ്സിലുദിക്കാ തിരിക്കുകയെന്ന അക്രോധം, നിത്യം ചെയ്യുന്ന ഈശ്വരാരാധ നാദികളായ സർവ്വകർമ്മങ്ങളേയും ഫലകാംക്ഷകൂടാതെ ഈശ്വ രനിൽ സമർപ്പിക്കുന്നതായ ത്യാഗം, മനസ്സിന്റെ ഉപരതി (ഒന്നിലും ചലനമില്ലാതെയിരിക്കുന്നതായ സ്ഥിതിവിശേഷം) പരദോഷ ങ്ങളെ അവരില്ലാത്ത അവസരങ്ങളിൽ മറ്റുള്ളവരെ അറിയിപ്പിച്ച് മത്സരിപ്പിക്കുന്നതായ 'ഏഷണി' എന്ന ദോഷത്തെ തീരെ വർജ്ജിക്കുക, ദുഃഖിക്കുന്നവരിൽ കാരുണ്യം, വിഷയങ്ങളുടെ സാന്നിധ്യത്തിൽ ഇന്ദ്രിയങ്ങൾക്കതിൽ താൽപര്യമില്ലായ്മ, മനഃ കാഠിന്യമില്ലായ്മ, അകാര്യം ചെയ്യുന്നതിൽ ലജ്ജ, ആവശ്യമി ല്ലാതെ വാഗാദികളായ ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കാതിരിക്കു കയെന്ന നില, ബുദ്ധിക്കുള്ള പ്രകാശാധിക്യം, ഉപദ്രവങ്ങൾ നേരി ടുമ്പോൾ വികാരപ്പെടാതെ സഹിപ്പാനുള്ള ശക്തി, വിക്ഷേപമു ണ്ടാകുമ്പോഴും ദേഹേന്ദ്രിയാദികളെ നിലതെറ്റിക്കാതെ നിർത്താ നുള്ള ധൈര്യം, വെള്ളംകൊണ്ട് ദേഹത്തേയും വിവേകത്താൽ മനസ്സിനേയും ചളി പറ്റാതിരിക്കത്തക്കവിധം ശുദ്ധമാക്കുക, അ പകാരികളിൽപ്പോലും ദ്രോഹിക്കുവാനുള്ള വിചാരമില്ലാതിരിക്കു ക, 'ഞാൻ മഹായോഗ്യൻ' എന്ന അഭിമാനം ഒട്ടുമില്ലാതിരിക്കു ക, ഈ പറഞ്ഞ 26 ഗുണങ്ങൾ സത്ത്വഗുണാഭിവൃദ്ധിയോടുകൂടെ ജനിച്ച പുരുഷന്മാർക്കുണ്ടാകും. നിർമ്മലമായി പ്രകാശിക്കുന്ന ധർമ്മം സത്ത്വഗുണത്തിന്നായതുകൊണ്ട്. സത്ത്വഗുണസംബ ന്ധിനിയായ സമ്പത്തിനെ (ഗുണങ്ങളെ) ദേവീസമ്പത്തെന്നു നിശ്ചയിച്ചിരിക്കുന്നു. ദേവന്മാരുടെ സമ്പത്ത് ദൈവീസമ്പത്ത് എന്നു ധരിച്ചാലും തെറ്റില്ല. പക്ഷേ, ദേവന്മാരിലും ഈ ഇരുപ ത്താറു ഗുണം തികഞ്ഞവർ കുറവാണെന്നു പുരാണാദികളിൽ കാണുന്നതുകൊണ്ട് സാത്വികഗുണസമ്പത്ത് എന്ന് ധരിക്കുന്ന താണധികം നല്ലത്. മോക്ഷേച്ഛയുള്ളവർ ഈ ഗുണങ്ങളെ സമ്പാ ദിക്കുവാൻ വളരെ മനസ്സിരുത്തണം. ജന്മസിദ്ധങ്ങളായി ഈ ഗുണങ്ങൾ പ്രകാശിക്കുന്നുവെങ്കിൽ ജന്മാന്തരത്തിൽ അവർ പുണ്യവാന്മാരാണെന്ന് അനുമാനിക്കണം. പുഷ്കലമായ പുണ്യ മില്ലായ്മനിമിത്തം മേൽപറഞ്ഞ ഗുണങ്ങൾ തികച്ചുമില്ലാത്തവർ ഈ ജന്മത്തിൽ സമ്പാദിച്ചു പുരുഷോത്തമസ്വരൂപവിജ്ഞാന ത്തിന്ന് യോഗ്യന്മാരായിവരണം എന്നാണ് ഭഗവാൻ ഉപദേശിച്ച തിന്റെ ചുരുക്കം.

4. ദംഭോ ദർപ്പോ ƒ ഭിമാനശ്ച
ക്രോധഃ പാരുഷ്യമേവ ച
അജ്ഞാനം ചാഭിജാതസ്യ
പാർത്ഥ! സമ്പദമാസുരീം.

ദംഭം, ദർപ്പം (ധനാദികൾകൊണ്ടുള്ള ഗർവ്വ്), അഭിമാനം, ക്രോധം, പാരുഷ്യം, അജ്ഞാനം എന്നിവ, ഹേ പാർത്ഥാ! ആസു രീസമ്പത്തോടുകൂടി ജനിച്ചവന് ഉണ്ടായിരിക്കും.

അഭയം മുതലായ മോക്ഷഹേതുക്കൾ ദൈവീസമ്പ ത്തോടെ ജനിക്കുന്ന പുരുഷന്ന് ഉണ്ടാകുമെന്നുപദേശിച്ചതിന്നു ശേഷം ആസുരീസമ്പത്തോടെ ജനിക്കുന്നവന്ന് ഉണ്ടാകുന്ന നാശഹേതുക്കളായ ഗുണങ്ങളെ കാണിക്കുന്നു. താൻ മഹാനാ ണെന്നു മറ്റുള്ളവരെ ധരിപ്പിക്കുവാൻ ഉപകരിക്കുന്ന വേഷഭൂഷാ ദികളെക്കൊണ്ട് കുലം, ശീലം, വിദ്യ മുതലായവയുള്ളവനാ ണെന്നു കാട്ടിക്കൂട്ടലാകുന്നു 'ദംഭം'. വിദ്യാരൂപകുലധർമ്മാദികൾ ഉണ്ടെന്നു ഭാവിച്ച് സജ്ജനങ്ങളെ അപമാനിക്കുവാനുള്ള താൽപ ര്യമാകുന്നു 'ദർപ്പം' (ഗർവം എന്ന ദോഷം). താൻ ഉൽകൃഷ്ട നാണെന്നു സ്വയമേവ ഭാവിക്കുന്നതാണ് അഭിമാനം; അന്യോ പദ്രവത്തിന്ന് ഹേതുവാകുന്ന അനർത്ഥത്തെ സമ്പാദിപ്പിക്കുന്ന ചിത്തക്ഷോഭമാണ് 'ക്രോധം' (ദ്വേഷ്യം). ഒരു കാലത്തും മൃദു വാക്യം ഉപയോഗിക്കാതിരിക്കുന്ന സ്വഭാവമാകുന്നു 'പരുഷവ ചനപ്രകടനം'. നന്മതിന്മകളെ തിരിച്ചറിവാനുള്ള ബുദ്ധിയോഗ്യ തയില്ലായ്മയാകുന്നു 'അജ്ഞാനം'. ഈ രാജസതാമസധർമ്മ ങ്ങൾ ആസുരസമ്പത്തോടുകൂടെ ജനിച്ചവന്നുണ്ടാകും. അധഃപ തിപ്പിക്കുന്ന ഈ ദോഷങ്ങളെ മോക്ഷാർത്ഥികൾതന്നെ ക്ലേശിച്ചു പരിത്യജിക്കണം എന്ന് ഭഗവാൻ ഉപദേശിക്കുന്നു.

രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളെയാണ് ആസുരിയെന്ന വിശേഷണംകൊണ്ട് വ്യക്തമാക്കുന്നത്. രജസ്സ് (രാഗാത്മകം) തമസ്സ് (അജ്ഞാനാത്മകം) ഇവ രണ്ടും പുരുഷന്റെ അസുക്കളെ (പ്രാണങ്ങളെ) യും, ഇന്ദ്രിയങ്ങളേയും ഘോരകർമ്മം ചെയ്യു വാൻ 'രാതി-ആകർഷിക്കും' എന്ന കാരണത്താൽ ആസുരീ യെന്ന ശബ്ദം രജസ്തമോഗുണങ്ങളെ കാണിക്കുന്നു. പൂർവ്വ ജന്മത്തിൽ ദുരിതകർമ്മം ചെയ്തതിന്റെ ഫലമായി ചിലർ ഈ ആസുരീവാസനകളോടുകൂടെ ജനിക്കും എന്നു കാണിക്കുന്നു.

5. ദൈവീസമ്പദ് വിമോക്ഷായ
നിബന്ധായാസുരീ മതാ
മാ ശുചഃ സമ്പദം ദൈവീ-
മഭിജാതോƒസി പാണ്ഡവ!

ദൈവിയായ സമ്പത്ത് മോക്ഷത്തിന്നുതകുന്നതാണ്. ആസുരമായ സമ്പത്ത് ബന്ധകാരണമാണ്. ഹേ പാണ്ഡവാ, നീ ദുഃഖിക്കേണ്ട. നീ ദൈവീസമ്പത്തോടുകൂടി ജനിച്ചവൻതന്നെ യാണ്.

ഈ പറഞ്ഞ രണ്ട് സമ്പത്തുകൾകാരണമായി ഉണ്ടാകുന്ന ഫലം എന്തെന്നു പറയുന്നു: അഭയാദികളായ ദൈവീസമ്പത്ത്

സംസാരബന്ധത്തെ നശിപ്പിക്കുന്നു. ദംഭാദികളായ ആസുരിസമ്പത്ത് സംസാരബന്ധത്തെ പരമ്പരയാ അധികമാക്കും. ഇത്രയും പറഞ്ഞുകേട്ടപ്പോൾ താൻ ഏതു സമ്പത്തുള്ളവനാണാവോ എന്നാലോചിച്ച് മുഖപ്രസാദം മങ്ങിനില്ക്കുന്ന അർജ്ജുനനോട് കരുണാനിധിയും ഭക്തവത്സലനുമായ ഭഗവാൻ കൃഷ്ണൻ പറയുന്നു: എടോ പാണ്ഡുനന്ദനാ! നീ വ്യസനിക്കുകയാണോ? വേണ്ടാ, വ്യസനിക്കേണ്ടാ, നീ ദൈവീസമ്പത്തോടുകൂടെത്തന്നെ ജനിച്ചവനാണ്.

6. ദ്വൗ ഭൂതസർഗ്ഗൗലോ കേ ഽസ്മിൻ

ദൈവ ആസുര ഏവ ച

ദൈവോ വിസ്തരശഃ പ്രോക്ത

ആസുരം പാർത്ഥ! മേ ശൃണു.

ഈ ലോകത്തിൽ ദൈവം, ആസുരം എന്ന രണ്ടുവിധം ഭൂതസൃഷ്ടികളാണ് ഉള്ളത്. ഹേ പാർത്ഥാ! ദൈവമയമായ സൃഷ്ടി ഞാൻ വിസ്തരിച്ച് പറഞ്ഞുകഴിഞ്ഞു. ഇനി ആസുരസൃഷ്ടിയെപ്പറ്റി പറയാം. കേൾക്കുക.

ചില അദ്ധ്യായങ്ങളിൽ 'രാക്ഷസീമാസുരീം ചൈവ പ്രകൃതിം' - 'ദൈവീം പ്രകൃതിമാശ്രിതഃന'- 'പ്രകൃത്യാ നിയതാ സ്വയാ' എന്ന രാക്ഷസീ, ആസുരീ, ദൈവീ എന്ന ബഹുവിധപ്രകൃതികളെ അവിടവിടെ പറഞ്ഞിട്ടുണ്ടല്ലോ. അവയുടെ നിർണ്ണയത്തിന് എന്താണ് മാർഗ്ഗം? ഈ സംശയം തീർക്കുവാൻ രാക്ഷസീപ്രകൃതി ആസുരിയിൽ അന്തർഭവിക്കുമെന്നും പ്രകൃത്യാ, സ്വയാ എന്നതിൽ ആസുരിയും ദൈവിയും ഉൾപ്പെടുമെന്നും അതുകൊണ്ട് രണ്ടുവിധം പ്രകൃതിയേയുള്ളൂ എന്നും അതിലധികമില്ലെന്നും ഉറപ്പിച്ചുകൊണ്ട് പരിഹരിക്കേണ്ടതായ ആസുരീപ്രകൃതിയുടെ ലക്ഷണം വിസ്തരിക്കുന്നു. എടോ കുന്തീപുത്രാ! ഈ സംസാരമണ്ഡലത്തിൽ ദൈവം ആസുരം എന്ന രണ്ടു വിധം സ്വഭാവങ്ങൾ മാത്രമേയുള്ളൂ. അവയിൽ 'അഭയം സത്വസംശുദ്ധി:' എന്ന ദൈവസ്വഭാവലക്ഷണം ഞാൻ വിസ്തരിച്ചു പറഞ്ഞു കഴിഞ്ഞു. ഇനി ആസുരസ്വഭാവത്തെ വിസ്തിരിച്ചു പറയാം. നീ ശ്രദ്ധാപൂർവ്വം കേട്ടുകൊള്ളുക:

7. പ്രവൃത്തിം ച നിവൃത്തിം ച

ജനാ ന വിദുരാസുരാഃ

ന ശൗചം നാപി ചാചാരോ

ന സത്യം തേഷു വിദ്യതേ.

പ്രവൃത്തിയും നിവൃത്തിയും അതായത് (ധർമ്മാധർമ്മങ്ങൾ) ആസുരജനങ്ങൾ അറിയുന്നില്ല. അവർക്ക് ശുദ്ധിയോ സദാചാരമോ സത്യമോ യാതൊന്നും ഇല്ലതന്നെ.

അടുത്ത പന്ത്രണ്ടു ശ്ലോകങ്ങൾകൊണ്ട് ആസുരഭാവത്തെ വ്യക്തമാക്കുന്നു. അതിൽ ഒന്നാമത്തെ ഈ ശ്ലോകത്തിൽ അവരുടെ സ്വതഃസിദ്ധമായ ശീലം എന്ത് എന്ന് കാണിക്കുന്നു. ശാസ്ത്രത്തിൽ വിധിച്ച കർമ്മങ്ങളിൽ പ്രവൃത്തിയും നിഷേധിച്ച കർമ്മങ്ങളിൽനിന്ന് നിവൃത്തിയും അവർക്കില്ല. വിധിച്ച കർമ്മങ്ങളെ ചെയ്യില്ല. നിഷേധിച്ച കർമ്മങ്ങളെ ഉപേക്ഷിക്കുകയുമില്ലെന്ന് ചുരുക്കം. സത്യം പറയണം, ധർമ്മം നടത്തണം എന്നെല്ലാം ഉൽഘോഷിക്കുന്ന ശാസ്ത്രവാക്യങ്ങളെ അവർ എന്തുകൊണ്ടാണ് ആദരിക്കാത്തത്? ഈ ചോദ്യത്തിന് സമാധാനമെന്തെന്നാൽ, ബാഹ്യമായും ആഭ്യന്തരമായുമുള്ള രണ്ടുവിധ ശുദ്ധിയും അവർക്കില്ല എന്നതുതന്നെ! സജ്ജനങ്ങളുടെ നടപടിയെ അനുസരിക്കുക എന്ന സദാചാരനിഷ്ഠയുമവർക്കില്ല. യഥാർത്ഥം പറയുക എന്ന സ്വഭാവവും അവർക്കില്ല. ഇവതന്നെയാണ് കാരണം.

8. അസത്യമപ്രതിഷ്ഠം തേ

ജഗദാഹുരനീശ്വരം

അപരസ്പരസംഭൂതം

കിമന്യത് കാമഹൈതുകം.

ജഗത്ത് അസത്യം (സത്യത്തിൽ അധിഷ്ഠിതമല്ല), എന്നും പ്രതിഷ്ഠയില്ലാത്തത് (നിരാധാരം) ആണ്. അതിന് ഈശ്വരനും ഇല്ല. എന്നും കാമഹേതുവായ പരസ്പരമിളനത്താൽ ഉണ്ടായതാണ് അത്, അല്ലാതൊന്നുമല്ല എന്നും അവർ പറയുന്നു.

ഇത്തരക്കാരുടെ സ്വഭാവത്തെ അനുസരിച്ച് അവരുടെ നിശ്ചയംമെന്താണെന്ന് ഭഗവാൻ കാണിക്കുന്നു. ദയ, തപസ്സ്, സത്യം, ശൗചം എന്നിവയില്ലാത്ത ആസുരഭാവമുള്ള അവർ തങ്ങളെപ്പോലെ തന്നെ ലോകം മുഴുവനും അസത്യമാണെന്ന് വാദിക്കുന്നു. വേദങ്ങൾ, വേദോക്തധർമ്മങ്ങൾ, തൽഫലങ്ങളായി പറയപ്പെടുന്ന സ്വർഗ്ഗനരകാദിലോകങ്ങൾ ഇവ ഒന്നുംതന്നെയില്ല. എല്ലാം ഉണ്ടെന്നു പറയുന്നത് വെറും ഭോഷ്കാണ് എന്ന് അവർ നിശ്ചയിക്കുന്നു. സുഖം ദുഃഖം എന്ന ഭേദവും അതിന്നുകാരണമായ ധർമ്മാധർമ്മങ്ങളും അതിന്നാസ്പദങ്ങളായ വേദങ്ങളും സ്വർഗ്ഗനരകാദിലോകങ്ങളും ഇല്ലെങ്കിൽ ലോകത്തിൽ കാണപ്പെടുന്ന നാനാത്വത്തിന് ആസ്പദമെന്താണെന്നാണ് അവർ പറയുന്നത് എന്നു ചോദിക്കാം. സുഖദുഃഖാദികൾക്ക് കാരണമായ ധർമ്മാധർമ്മങ്ങളാകുന്ന പ്രതിഷ്ഠം (ആസ്പദം) ജഗത്തിന്നില്ലെന്നാണ് അവരുടെ അഭിപ്രായം. പിന്നെ സുഖദുഃഖാദികളെങ്ങനെ സംഭവിക്കുന്നു? അത് സ്വഭാവംതന്നെ എന്ന് അവർ വാദിക്കുന്നു. സ്വതേ ചിലർക്ക് സുഖവും മറ്റുചിലർക്ക് ദുഃഖവും, ചിലപ്പോൾ സുഖവും ചിലപ്പോൾ ദുഃഖവും ഉണ്ടാകുകയെന്നത് ലോകത്തിന്റെ സ്വഭാവമാകുന്നു എന്നും അതിന് മറ്റുകാരണമൊന്നുമില്ല എന്നുമാണ് അവരുടെ അഭിപ്രായം. അതുപോലെതന്നെ ജഗത്തിന്റെ ഉൽപത്തിക്ക് കാരണമായ ഒരീശ്വരനുണ്ടെന്നും അവർ വിശ്വസിക്കുന്നില്ല. എന്നാൽ പ്രജകൾ ഉണ്ടാകുന്നതെങ്ങനെ? എന്നാണ് ചോദിക്കുന്നതെങ്കിൽ അവർ അതിന്നു പറയുന്ന സമാധാനം ഇതാണ്. അപരനും പരനും തമ്മിൽ, സ്ത്രീയും പുരുഷനും തമ്മിലുള്ള സംയോഗത്തിൽനിന്നും പ്രജകളുണ്ടാകുന്നു. അങ്ങനെയാണെങ്കിലും അവരുടെ അന്യോന്യസംയോഗത്തിന്നു പ്രേരകനായ ഒരീശ്വരൻ ആവശ്യമില്ലേ എന്നാണു ചോദിക്കുന്നതെങ്കിൽ അവരുടെ സമാധാനം, ഈശ്വരനല്ല അതിന്നു കാരണം കാമം മാത്രമാണ് അല്ലാതെ വേറെയൊന്നുമില്ല, എന്നാണ്.

9. ഏതാം ദൃഷ്ടിമവഷ്ടഭ്യ

നഷ്ടാത്മാനോഽല്പബുദ്ധയഃ

പ്രഭവന്ത്യുഗ്രകർമ്മാണഃ

ക്ഷയായ ജഗതോഽഹിതാഃ

ഈവിധമുള്ള ദൃഷ്ടിയെ, വാദസമ്പ്രദായത്തെ, അവലംബിച്ച് നഷ്ടാത്മാക്കളും അല്പബുദ്ധികളുമായ അവർ (ആസുരപ്രകൃതികൾ) ഭയങ്കരങ്ങളായ കർമ്മങ്ങൾ ചെയ്ത് ലോകത്തിന് അഹിതമാചരിച്ചുകൊണ്ട് ലോകനാശകാരികളായി ഭവിക്കുന്നു.

ഈ പറഞ്ഞ ലോകായതികദൃഷ്ടിയെ (ലോകത്തിൽ പ്രത്യക്ഷമായി കാണുന്നതിന് മീതെയായി യാതൊന്നുമില്ലെന്നുള്ള നാശകാരണമായ അഭിപ്രായത്തെ) ആശ്രയിച്ചും രജസ്തമോഗുണകാര്യങ്ങളായ കാമക്രോധലോഭമോഹാദിദോഷങ്ങൾ കാരണം വിവേകശക്തി തീരെ നശിച്ചും വിഷയഭോഗങ്ങൾകൊണ്ട് ശരീരത്തെ പുഷ്ടിപ്പെടുത്തുക, ഇന്ദ്രിയങ്ങളെ തൃപ്തിപ്പെടുത്തുക എന്നീ തുച്ഛകാര്യങ്ങളിൽ മനസ്സിരുത്തിയും അത് സാധിക്കുവാൻ അതിഘോരകർമ്മങ്ങളെ ചെയ്തും സാധുക്കളെ ഉപദ്രവിച്ചും ഈ ആസുരസ്വഭാവികൾ ലോകത്തെ നാനാപ്രകാരത്തിൽ നശിപ്പിക്കുവാൻതന്നെ ഒരുങ്ങിയിരിക്കും. ലോകരക്ഷയ്ക്കുതകുന്ന യാതൊരു കർമ്മത്തിലും ഇവർ ഏർപ്പെടുകയില്ല. ഭൂലോകത്തിലെ രാക്ഷസന്മാരാണ് ഇവർ എന്നു നീ ധരിച്ചുകൊള്ളുക.

10. കാമമാശ്രിത്യ ദുഷ്പൂരം

ദംഭമാനമദാന്വിതാഃ

മോഹാദ് ഗൃഹീത്വാഽസദ്ഗ്രാഹാൻ

പ്രവർത്തന്തേഽശുചിവ്രതാഃ.

തൃപ്തിപ്പെടുത്തുവാൻ ദുസ്സാദ്ധ്യമായ കാമത്തെ ആശ്രയിച്ച് ദംഭം, മാനം, മദം ഇവയോടുകൂടി മോഹംമൂലം (മൂഢതമൂലം) അസത്തായ മിഥ്യാലക്ഷ്യങ്ങളിൽ മനസ്സു ചെലുത്തി അശുദ്ധവ്രതങ്ങളിൽ നിരതരായി അവർ പ്രവർത്തിക്കുന്നു.

ഇവർ എങ്ങനെയൊക്കെയാണ് ലോകത്തെ നശിപ്പിക്കുന്നതെന്ന് വ്യക്തമാക്കുന്നു. അനേകസഹസ്രം വർഷങ്ങൾ വിഷയഭോഗത്താൽ അനുഭവിച്ചാലും തൃപ്തിപ്പെടുത്തുവാൻ കഴിയാത്ത 'കാമം' ഒന്നുമാത്രമാണ് ഈ വകക്കാർക്ക് ആശ്രയം. 'ധർമ്മം' എന്ന ശബ്ദം കേൾക്കാൻപോലും ഇത്തരക്കാർ ഇഷ്ടപ്പെടുകയില്ല. കാമത്തെ സാധിക്കുവാൻ പുറമേ ധർമ്മിഷ്ഠവേഷമായ ദംഭം (താൻതന്നെ ഉൽകൃഷ്ടനെന്ന അഭിമാനം), വിദ്യ, ഐശ്വര്യം മുതലായവനിമിത്തം നാശകാരണമായ മദം ഇവയെ മുറുകെപ്പിടിച്ചിരിക്കുന്ന ആസുരശീലന്മാർ അസത്തിനെ സത്തെന്നുധരിക്കുന്ന സ്വഭാവമായ 'മോഹം' നിമിത്തം വേദശാസ്ത്രവിരുദ്ധങ്ങളായ നിഷിദ്ധകർമ്മങ്ങളെ ബലമായി സാധിക്കുവാൻ കഴിയുന്ന സകല പ്രയത്നങ്ങളും ചെയ്യും. അത്തരം അനർത്ഥകാര്യങ്ങളെ നിർവ്വഹിക്കുകയെന്നതായിരിക്കും അവരുടെ വ്രതം. ഈ വിധത്തിൽ മുഴുവൻ ശക്തിയും ലോകനാശത്തിന്നു മാത്രമായി ഉപയോഗപ്പെടുത്തും.

11. ചിന്താമപരിമേയാം ച
പ്രളയാന്താമുപാശ്രിതാഃ
കാമോപഭോഗപരമാ
ഏതാവദിതി നിശ്ചിതാഃ.

12. ആശാപാശശതൈർബദ്ധാഃ
കാമക്രോധപരായണാഃ
ഈഹന്തേ കാമഭോഗാർത്ഥ-
മന്യായേനാർത്ഥസഞ്ചയാൻ.

കാമഭോഗം മാത്രമാണ് പരമലക്ഷ്യമെന്നും അത്രയുമേ സാധിക്കാനുള്ളുവെന്നും കരുതി മരണംവരെ നീളുന്ന അപരിമിതമായ ചിന്തയെ കൈക്കൊണ്ട് ആശാപാശശതങ്ങളാൽ ബദ്ധരായി കാമക്രോധപരായണരായി അവർ കാമഭോഗത്തിനുവേണ്ടി അന്യായമായും അർത്ഥങ്ങൾ നേടുവാൻ ആഗ്രഹിക്കുന്നു.

എന്തൊക്കെയാണെന്നും എത്രയാണെന്നും പറഞ്ഞവസാനിപ്പിക്കാൻ കഴിയാത്തതും അന്ത്യശ്വാസത്തോടുകൂടെമാത്രം അവസാനിക്കുന്നതുമായ ചിന്തയാണ് അവർക്കുള്ള സർവ്വസ്വം. സ്ത്രീകളോടുചേർന്ന് സുഖഭോഗങ്ങളെ അനുഭവിക്കുന്നതുതന്നെ ഇത്തരക്കാരുടെ പരമ പുരുഷാർത്ഥം. അത്രത്തോളം സാധിക്കുക എന്നതുതന്നെ ജനിച്ചതിന്റെ പരമമായ പ്രയോജനം. ദേഹം നശിക്കുന്നതുതന്നെയാണ് ഇത്തരക്കാർക്ക് മോക്ഷം. അതിന്നിപ്പുറത്ത് യാതൊന്നുമില്ല. മരണത്തോടുകൂടി എല്ലാം കഴിഞ്ഞു എന്നുതന്നെയാണ് അവരുടെ ദൃഢമായ നിശ്ചയം.

കൈയിൽക്കിട്ടാതിരിക്കുന്ന പല വസ്തുതകളെയും സ്വാധീനമാക്കേണമെന്നുള്ള ആഗ്രഹങ്ങളാകുന്ന അനേകം കയറുകൾകൊണ്ട് അവർ തങ്ങളെത്തന്നെ ബലമായി കെട്ടിമുറുക്കുന്നു. ആശകളെ സാധിക്കുവാൻ കാമക്രോധങ്ങളെത്തന്നെ ആശ്രയിച്ചിരിക്കുന്ന ആസുരഭാവമുള്ളവർ അമിതമായ വിഷയഭോഗങ്ങളെ അനുഭവിക്കുവാൻമാത്രം (ധർമ്മത്തിന്നോ ദാനത്തിന്നോ വേണ്ടിയല്ല) ശാസ്ത്രനിഷിദ്ധങ്ങളായ കപടവേഷം, അപഹരണം, ഹിംസ മുതലായ മാർഗ്ഗങ്ങളിലൂടെ ബഹുവിധമായ ധനസമ്പാദനത്തിന്നുവേണ്ടി സദാ വെമ്പുന്നു.

13. ഇദമദ്യ മയാ ലബ്ധ-
മിമം പ്രാപ്സ്യേ മനോരഥം
ഇദമസ്തീദമപി മേ
ഭവിഷ്യതി പുനർധനം.

14. അസൗ മയാ ഹതഃ ശത്രുർ
ഹനിഷ്യേ ചാപരാനപി
ഈശ്വരോ/ഹമഹം ഭോഗീ
സിദ്ധോ/ഹം ബലവാൻ സുഖീ.

15. ആഢ്യോ/ഭിജനവാനസ്മി
കോ/ന്യോ/സ്തി സദൃശോ മയാ
യക്ഷ്യേ ദാസ്യാമി മോദിഷ്യ
ഇത്യജ്ഞാനവിമോഹിതാഃ

16. അനേകചിത്തവിഭ്രാന്താ
മോഹജാലസമാവൃതാഃ
പ്രസക്താഃ കാമഭോഗേഷു
പതന്തി നരകേ/ശുചൗ.

'ഇന്ന് ഇത് എനിക്കു കിട്ടി', 'ഈ മനോരഥവും ഞാൻ സാധിക്കും', 'ഇത്രയും (ധനം) എനിക്കുണ്ട്', 'ഇനിയും ഇത്രയും ധനംകൂടി എനിക്കുണ്ടാകും.'

'ആ ശത്രുവിനെ ഞാൻ ഹനിച്ചു.' മറ്റുള്ളവരേയും ഞാൻ ഹനിക്കും', 'പ്രഭു ആണ് ഞാൻ', 'ഞാൻ മഹാഭോഗങ്ങൾ അനുഭവിക്കുന്നവനാണ്', 'ഞാൻ സിദ്ധനാണ്', 'ബലവാനും സുഖിയുമാണ് ഞാൻ.'

'ഞാൻ ധനവാനാണ്; ഞാൻ കുലീനനാണ്; എനിക്കു തുല്യനായി മറ്റാരുണ്ട്? ഞാൻ യാഗം ചെയ്യും, ദാനം നടത്തും, മോദിക്കും.' ഇങ്ങനെ അജ്ഞാനത്താൽ വിമോഹിതരായി അസംഖ്യം മനോരഥങ്ങൾമൂലം വിഭ്രാന്തമാനസരായി മോഹജാലമാകുന്ന ജാലത്താൽ (വലയാൽ) ചുറ്റപ്പെട്ടവരായി കാമഭോഗങ്ങളിൽ മുങ്ങി (വിഷയസുഖലമ്പടന്മാരായി) അവർ അശുചിയായ നരകത്തിൽ പതിക്കുന്നു.

നീതിയില്ലാത്ത ധനസമ്പാദനത്തിന്നു വെമ്പുന്ന ആസുരസ്വഭാവികളുടെ സങ്കല്പങ്ങളെ ഭഗവാൻ ചിത്രീകരിക്കുന്നു: "ഇപ്പോൾ എനിക്ക് ഇത്രത്തോളമുണ്ട്, ഇനി എനിക്ക് മറ്റേ കാര്യവും സാധിക്കും. ഇപ്പോൾ എന്റെ കൈവശം ഇത്ര ധനം ഉണ്ട്. ഇനിയും ഈ നിലയ്ക്ക് ഇത്ര ധനം എനിക്കുണ്ടാകും. ആ വമ്പനെ ഞാൻ കൊമ്പുകുത്തിച്ച് വേറെയുള്ള കൊലകൊമ്പന്മാരേയും ഞാൻ അടിച്ചിരുത്തും. അതിനൊക്കെ ഞാൻ മുഴുവൻ വേണ്ടാ. അതിന്നുള്ള വിഭവമൊക്കെ എനിക്കുണ്ട്. പുത്രന്മാർ, പൗത്രന്മാർ, ധനങ്ങൾ, പശുക്കൾ എന്നിവയെല്ലാം വേണ്ടുവോളം എനിക്കുണ്ട്. എന്നോടു സമനായി ആരുണ്ട്? വേദാധ്യയനം ചെയ്തു ഞാൻ സ്ഥിരപ്രതിഷ്ഠയ്ക്കും ധനസമൃദ്ധിക്കും ദീർഘായുസ്സിന്നുവേണ്ടിയും യാഗംചെയ്യും. എന്നെ സ്തുതിക്കുന്നവർക്കും, നടന്മാർക്കും, വിടന്മാർക്കുമൊക്കെ ഞാൻ വേണ്ടുവോളം ദാനംചെയ്യും. ശ്രോത്രിയാദികൾക്കു കൊടുക്കില്ല. ബന്ധുക്കൾക്കും കൊടുക്കില്ല. എനിക്കിഷ്ടമുള്ളവർക്കു ഞാൻ കൊടുക്കും. ഞാൻ സുഖിക്കും." ഇപ്രകാരം സദസദ്വിവേകമില്ലാതെ നിഗളിച്ചും അനേകവിധത്തിൽ സങ്കല്പിച്ചും അവിവേകമാകുന്ന വലയിൽ അകപ്പെട്ട്, വലയിലകപ്പെട്ട മത്സ്യാദികളെപ്പോലെ, ജ്ഞാനപ്രകാശം ലേശവും ഏല്ക്കാതെ, വിഷയസുഖാനുഭവങ്ങളിൽ അത്യാസക്തന്മാരായി, കുത്സിതകർമ്മങ്ങൾ ചെയ്തതിന്റെ ഫലമനുഭവിക്കുവാൻ കഫമലാദ്യശുദ്ധവസ്തുക്കൾ നിറഞ്ഞ രൗരവാദികളായ നരകങ്ങളിൽ മരണാനന്തരം ചെന്നുവീഴും, നിശ്ചയമാണ്.

17. ആത്മസംഭാവിതാഃ സ്തബ്ധാ
ധനമാനമദാന്വിതാഃ
യജന്തേ നാമയജ്ഞൈസ്തേ
ദംഭേനാവിധിപൂർവ്വകം

18. അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം ച സംശ്രിതാഃ
മാമാത്മപരദേഹേഷു
പ്രദ്വിഷന്തോഽഭ്യസൂയകാഃ.

ആത്മപ്രശംസ ചെയ്യുന്നവരും സ്തബ്ധന്മാരും (വിനയമില്ലാത്തവരും) ധനംനിമിത്തം മാനവും ഗർവ്വവും കലർന്നവരും, അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം ഇവയെ ആശ്രയിക്കുന്നവരും, സ്വദേഹത്തിലും, അന്യദേഹങ്ങളിലും സ്ഥിതിചെയ്യുന്ന എന്നെ (പരമാത്മാവിനെ) ദ്വേഷിക്കുന്നവരും, നിന്ദിക്കുന്നവരും ആയ അവർ ദംഭംനിമിത്തം പേരിനും പെരുമയ്ക്കുംവേണ്ടി മാത്രം വിധിപ്രകാരമല്ലാതെ യാഗംചെയ്യുന്നു.

ഇവരും ബ്രാഹ്മണരല്ലേ? അദ്ധ്യയനം, അദ്ധ്യാപനം, യജനം, യാജനം എന്നിവയുള്ളവരാകയാൽ നരകപാതം എങ്ങനെ വരും എന്നു ചോദിക്കാം. അതിന്നു സമാധാനം: അങ്ങനെ ശങ്കിക്കേണ്ടതില്ല, ശ്രദ്ധയോടെ അഗ്നിഹോത്രം നടത്തണം. ആത്മാവിനെ അറിയാതെ ചെയ്യുന്ന യാഗാദികൾകൊണ്ട് സൽഫലം സിദ്ധിക്കുകയില്ല എന്നുള്ള ശ്രുതിസിദ്ധാന്തത്തെ വ്യക്തമാക്കുന്നു. ധനം, ഗർവ്വം മുതലായവനിമിത്തം മദിച്ചിരിക്കുന്ന അവർ തന്നെ അവരെ യോഗ്യന്മാരെന്നു കരുതുന്നതല്ലാതെ സ ജ്ജന സമ്മതന്മാരല്ലാത്ത ആസുരസ്വഭാവികൾ മന്ത്രശുദ്ധി, തന്ത്രശുദ്ധി, സാധനശുദ്ധി എന്നിവയൊന്നുമില്ലാതെ വിധിയെ അതിക്രമിച്ചുകൊണ്ടു നടത്തുന്ന യജ്ഞങ്ങൾകൊണ്ട് സർവ്വേശ്വരപ്രസാദം അവർക്കു സിദ്ധിക്കയില്ല. യജ്ഞമെന്ന് പേര് മാത്രമേ അവർ ചെയ്യുന്ന യജ്ഞദാനാദികൾക്കുള്ളു. ലോകത്തെ വഞ്ചിക്കുവാൻവേണ്ടി നടത്തുന്ന ആ 'യജ്ഞാഭാസങ്ങൾ' ഒരു കാട്ടിക്കൂട്ടൽ എന്നല്ലാതെ അവയൊന്നും സൽഫലപ്രദങ്ങളല്ലാത്തതുകൊണ്ട് നരകത്തിൽ ചെന്നുവീഴുകയെന്നുള്ളതുതന്നെയാണ് അവർക്കുള്ള അവസാനഫലം.

'ഇന്ന് ഈ നാട്ടിൽ ഞാൻ മാത്രമാണ് കുലശീലസമ്പന്നൻ! ഞാൻതന്നെയാണ് സർവ്വശാസ്ത്രങ്ങളും അറിഞ്ഞവൻ! ധർമ്മിഷ്ഠൻ! സർവ്വോൽകൃഷ്ടൻ!' ഇപ്രകാരം തന്നെത്താൻ അഭിമാനിക്കുകയെന്ന അഹങ്കാരത്തേയും, കാമരാഗാദിവികാരങ്ങൾനിമിത്തമുണ്ടാകുന്ന ബലത്തേയും, ആരേയും വണങ്ങുകയില്ലെന്ന ഗർവ്വത്തേയും, വിഷയാസക്തിയേയും, അതിന്നു വിഘ്നംവരുത്തുന്നവരിൽ ക്രോധത്തേയും, പാരുഷ്യം, ലോഭം മുതലായ ബുദ്ധിദോഷങ്ങളേയും, ബലമായാശ്രയിച്ച് സ്വദേഹത്തിലും അന്യദേഹങ്ങളിലും ആത്മാവായി വിളങ്ങുന്ന എന്നെ, സർവ്വേശ്വരനെ, പ്രത്യഗാത്മാവിനെ, കഴിവുള്ള എല്ലാ വിധത്തിലും ദ്വേഷിക്കുകയും, ആത്മാവിന്റെ പരിപൂർണ്ണത്വം, ഏകത്വം, സമത്വം എന്നിവയെപ്പറ്റി ഉപദേശിക്കുന്ന സജ്ജനങ്ങളെ വിഡ്ഢികളെന്ന് ആക്ഷേപിക്കുകയും ചെയ്യുന്നവരായി ആരൊക്കെ ലോകത്തിലുണ്ടോ–

19. താനഹം ദ്വിഷതഃ ക്രൂരാൻ
സംസാരേഷു നരാധമാൻ
ക്ഷിപാമ്യജസ്രമശുഭാ-
നാസുരീഷ്വേവ യോനിഷു.

ദ്വേഷിക്കുന്നവരും, ക്രൂരന്മാരും, അശുഭന്മാരും, നരാധമന്മാരുമായ അവരെ ഞാൻ വീണ്ടും ആസുരങ്ങളായ യോനികളിൽ പ്രവേശിപ്പിച്ച് സംസരിപ്പിക്കുന്നു. (സിംഹം, കടുവ, സർപ്പം എന്നിവയുടെ യോനികളിൽ ജനിപ്പിക്കുന്നു.)

തന്നിലും അന്യശരീരത്തിലും ആത്മാവായിരിക്കുന്ന എന്നെ ദ്വേഷിക്കുന്നവരും, അതിന്നു സഹായിക്കുന്ന മഹാക്രൂരകർമ്മങ്ങൾ ചെയ്യുന്നവരും, ദയ, സത്യം, ശൗചം എന്ന സദാചാരങ്ങളൊന്നുമില്ലാത്തവരുമായ നീചന്മാരായ ആ ആസുരസ്വഭാവികളെ മഹാദുഃഖാനുഭവത്തിന്നു പറ്റിയ മട്ടിലുള്ള നായ, പന്നി, പാമ്പ്, പുലി മുതലായ യോനികളിൽത്തന്നെ ഞാൻ ജനിപ്പിക്കും." സർവ്വേശ്വരനായ ഞാൻ നിശ്ചയിച്ച മര്യാദകളെ അതിലംഘിക്കുന്നവരെ വേണ്ടമാതിരി ഞാൻ ശിക്ഷിക്കും എന്നു ചുരുക്കം.

20. ആസുരീം യോനിമാപന്നാ
മൂഢാ ജന്മനി ജന്മനി
മാമപ്രാപ്യൈവ കൗന്തേയ!
തതോ യാന്ത്യധമാം ഗതിം.

ഹേ കൗന്തേയാ! ഈ മൂഢന്മാർ എന്നെ പ്രാപിക്കാതെ ജന്മംതോറും ആസുരയോനികളിൽപ്പെട്ട് മേല്ക്കുമേൽ അധമമായ ഗതിയെ പ്രാപിക്കുന്നു. (പിന്നെപ്പിന്നെ മരമായോ, കല്ലായോ, പിശാചായോ ജനിക്കുന്നു.)

പട്ടി, പൂച്ച, പശു മുതലായ യോനികളിൽ അവർ ജനിച്ചാലും വളരെ ജന്മങ്ങൾ കഴിയുമ്പോൾ അവർക്കും പിന്നെ, മോക്ഷം കിട്ടുകയില്ലേ? അങ്ങനെ വിചാരിക്കേണ്ട. ഓരോ ജന്മത്തിലും ആസുരീയോനികളിൽ ജനിക്കുന്ന ആ മൂഢന്മാർ എന്നെ പ്രാപിക്കുവാൻ സഹായകമായ മനുഷ്യയോനികളിൽ ജനിക്കുകയില്ല. മുമ്പേ സിദ്ധിച്ച ശുനകാദികളേക്കാൾ താണനിലയിലുള്ള വൃക്ഷാദികളായിട്ടേ ജനിക്കൂ. എടോ, അർജ്ജുനാ! അവർക്കു സൽഗതിയില്ലാതാകുവാൻ കാരണമായ ആസുരീസമ്പത്തിന്റെ ദോഷബാഹുല്യത്തെ വിവേകപൂർവ്വം തിരിച്ചറിഞ്ഞ് മാനുഷശരീരം സിദ്ധിച്ചിരിക്കുന്ന മോക്ഷേച്ഛയുള്ളവൻ ആസുരഗുണങ്ങളെ തീരെ ഉപേക്ഷിക്കേണ്ടതാണ് ആവശ്യം എന്ന് ഭഗവാൻ ഉപദേശിക്കുന്നു.

21. ത്രിവിധം നരകസ്യേദം
ദ്വാരം നാശനമാത്മനഃ
കാമഃ ക്രോധസ്തഥാ ലോഭ-
സ്തസ്മാദേതത്ത്രയം ത്യജേത്.

ആത്മനാശകമായ നരകത്തിന് മൂന്നു ദ്വാരം (വാതിൽ) ഉണ്ട്. കാമം, ക്രോധം, ലോഭം. അതുകൊണ്ട് അതു മൂന്നും ദൂരെ ത്യജിക്കണം.

ഈ പറഞ്ഞ ആസുരീസമ്പത്തിയുടെ സർവ്വസ്വം താഴെപ്പറയുന്ന മൂന്നുകാര്യത്തിൽ അടങ്ങിയിരിക്കയാൽ ആ മൂന്നെണ്ണത്തെ പരിത്യജിക്കണം. പ്രധാന മല്ലനെ ജയിച്ചാൽ മറ്റുള്ളവരെല്ലാം ദൂരെ ഓടിപ്പോകുമല്ലോ. അതുപോലെ ആസുരീസമ്പത്തിനെയെല്ലാം ഉപേക്ഷിച്ചതായി കരുതണം. അതുകൊണ്ട് മോക്ഷേച്ഛയുള്ള ഏതൊരുവനും ഈ മൂന്നു കാര്യം ഉപേക്ഷിച്ച് സ്വധർമ്മാനുഷ്ഠാനത്താൽ പരമപുരുഷാർത്ഥത്തെ പ്രാപിക്കണം. ഈ വസ്തുത രണ്ടു ശ്ലോകങ്ങളിൽ ദൃഢപ്പെടുത്തുന്നു. ഉത്കൃഷ്ടമായ നരജന്മം സിദ്ധിച്ചവർക്ക് നിരതിശയമായ ദുഃഖം ഏതു ദിക്കിലെത്തുമ്പോൾ സിദ്ധിക്കുമോ ആ സ്ഥലത്തിന് 'നരകം' എന്നു പേർ. നരന്മാർക്കുള്ള (കം) ദുഃഖസ്ഥാനം എന്നാണ് പദത്തിന്റെ അർത്ഥം. ശ്വാവ് മുതലായ നികൃഷ്ടയോനിയിൽ ശരീരപ്രാപ്തിക്കു കാരണമായിരിക്കുന്ന നരകദ്വാരം, കാമം, ക്രോധം, ലോഭം എന്നു മൂന്നുവിധമാണ്. ആ മൂന്നും ജന്മാന്തരസുകൃതഫലമായിട്ടു ലഭിച്ചിരിക്കുന്ന മനുഷ്യജന്മത്തെ നിഷ്ഫലമാക്കുന്ന വൃത്തിവിശേഷങ്ങളാകയാൽ മോക്ഷേച്ഛയുള്ളവൻ ആത്മനാശകരമായ ഈ മൂന്നിനേയും (കാമക്രോധലോഭങ്ങളെ) പരിത്യജിക്കണം. ധർമ്മം, അധർമ്മം, കർത്തവ്യം, അകർത്തവ്യം, അർത്ഥം, അനർത്ഥം, ബന്ധം, മോക്ഷം എന്ന വിവേകവിജ്ഞാനം ഈ മൂന്നുവിധവൃത്തികൾക്കധീനനായവന്നുണ്ടാകയില്ല. അതില്ലാതായാൽ പുരുഷന്നു നാശം തന്നെ ഫലം. മനുഷ്യത്വപ്രാപ്തി എന്നത് മോക്ഷമാകുന്ന സൗധത്തിന്റെ മുകളിലെത്തുവാനുള്ള മുഖ്യസാധനമാണ്. ആ ഉന്നതസ്ഥാനത്തിൽനിന്ന്, മനുഷ്യത്വത്തിൽനിന്ന് കീഴ്പ്പോട്ടുവീണാൽ തെങ്ങിന്റെ മുകളിൽ നിന്നു വീണവനെന്നപോലെ തലതെറിച്ചു നശിക്കുകയെന്നല്ലാതെ മറ്റെന്തുഫലമാണുണ്ടാവുക? ഇതു കാണിക്കുവാണ് 'ആ

ത്മനഃ നാശനം' എന്നു കാണിച്ചത് എന്നു ധരിക്കണം. കാമാദി മൂന്നുവൃത്തികൾക്ക് ഇത്ര ശക്തിയുള്ളതുകൊണ്ട് ചണ്ഡാളനെ പ്പോലെ കാമത്തേയും കൃഷ്ണസർപ്പത്തെപ്പോലെ ക്രോധത്തേ യും, മലത്തെപ്പോലെ ലോഭത്തേയും മുമുക്ഷു ദൂരെയകറ്റണം. ഒരുകാലത്തും അവയ്ക്ക് കീഴടങ്ങിപ്പോകരുത്.

22. ഏതൈർവിമുക്തഃ കൗന്തേയ!
തമോദ്വാരൈസ്ത്രിഭിർനരഃ
ആചരത്യാത്മനഃ ശ്രേയ-
സ്തതോ യാതി പരാം ഗതിം.

ഹേ, കൗന്തേയാ! ഈ മൂന്ന് അന്ധകാരമയമായ ദ്വാരങ്ങ ളിൽ നിന്ന് വിമുക്തനായിത്തീരുന്ന മനുഷ്യൻ ആത്മശ്രേയസ്സിന് യത്നിക്കുന്നു. അനന്തരം പരമമായ ഗതിയെ പ്രാപിക്കുകയും ചെയ്യുന്നു.

എടോ അർജ്ജുനാ! നരകദ്വാരങ്ങളായ ഈ മൂന്നു വൃത്തി കളിൽനിന്ന് തീരെ വിട്ടുമാറിയ പുരുഷൻ (മോക്ഷേച്ഛയുള്ള അധി കാരി) തന്റെ വിഹിതമായ കർമ്മങ്ങളെ നടത്തും. അതുകൊണ്ട് ചിത്തശുദ്ധിയേയും അങ്ങനെ മോക്ഷത്തേയും പ്രാപിക്കും.

23. യഃ ശാസ്ത്രവിധിമുത്സൃജ്യ
വർത്തതേ കാമകാരതഃ
ന സ സിദ്ധിമാവാപ്നോതി
ന സുഖം ന പരാം ഗതിം.

ശാസ്ത്രവിധി വകവെയ്ക്കാതെ സ്വേച്ഛാചാരിയായി, താന്തോന്നിയായിത്തീരുന്നവന്ന് സിദ്ധിയോ, സുഖമോ, പരമ മായ ഗതിയോ ലഭിക്കുന്നില്ല.

മനുഷ്യവർഗ്ഗത്തിൽ ഏതൊരുത്തൻ കാമക്രോധലോഭങ്ങ ളായ വൃത്തിത്രയങ്ങൾക്ക് അധീനനാകുന്നുവോ അവന്ന് നാശം തന്നെയാണ് ഫലമെന്ന് ഉറപ്പിച്ചതിന്നുശേഷം ഉന്നതിക്കുള്ള ചവി ട്ടുപടിയായി നിശ്ചയിച്ചിരിക്കുന്ന ഈശ്വരാജ്ഞാരൂപമായ ശാസ്ത്രമര്യാദയെ അതിക്രമിക്കുന്ന ഏതൊരുവനും ഉത്തമജ ന്മത്തിന്റെ ഫലം പ്രാപിക്കുകയില്ലെന്നു മുമ്പേ പറഞ്ഞതിനെ ത്തന്നെ വീണ്ടും വീണ്ടും പറഞ്ഞ് ഉറപ്പിക്കുന്നു. ഓരോ കർമ്മവും ഏതേതു വിധം ചെയ്താൽ ഏതേതു ഫലം സിദ്ധിക്കും, ഏതു വിധം ചെയ്താൽ ഫലം സിദ്ധിക്കയില്ല എന്നു ശാസിക്കുന്ന ശ്രുതിസ്മൃതിപ്രമാണവിധികളെ ആദരിക്കാതെ കാമാധീനനായി തോന്നിയമാതിരിയെല്ലാം ആര് പ്രവർത്തിക്കുന്നുവോ അവന്ന് ആവക കർമ്മങ്ങളാൽ അന്തഃകരണശുദ്ധിയോ സ്വർഗ്ഗാദിലോ കപ്രാപ്തിനിമിത്തമുള്ള സുഖമോ മോക്ഷമോ സിദ്ധിക്കുന്നതല്ല.

24. തസ്മാച്ഛാസ്ത്രം പ്രമാണം തേ
കാര്യാകാര്യവ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം
കർമ്മ കർത്തുമിഹാർഹസി.

അതുകൊണ്ട് കാര്യമേത്, അകാര്യമേത് എന്നു നിർണ്ണയി ക്കുന്ന വിഷയത്തിൽ ശാസ്ത്രത്തെ അറിഞ്ഞിട്ട് അതിനെ പ്രമാ ണമായി നീ അവലംബിക്കണം. ശാസ്ത്രവിധിയനുസരിച്ച് കർമ്മം അനുഷ്ഠിക്കുകയും വേണം.

ശാസ്ത്രത്താൽ നിഷേധിക്കപ്പെട്ട കർമ്മങ്ങളെ കാമാധീന ന്മാരായി ചെയ്യുന്ന ഏതൊരുവന്നും സൽഫലം സിദ്ധിക്കുകയി ല്ലെന്നുള്ളത് നിശ്ചയമാകയാൽ ഏതു കർമ്മം ഏതുവിധം ചെയ്യ ണം, ഏതു കർമ്മം ചെയ്തുകൂടാ എന്ന് നിശ്ചയിക്കുന്നതിൽ ശ്രുതിസ്മൃതിവാക്യങ്ങളെ നീ പ്രമാണമായി സ്വീകരിക്കണം. ശാസ്ത്രം നിശ്ചയിച്ച വിധികളെ നന്നായറിഞ്ഞ് ഈ കർമ്മഭൂമി യിൽ ജനിച്ചിരിക്കുന്ന നീ സ്വവർണ്ണാശ്രമോചിതമായ കർമ്മം നട ത്തുവാൻ അർഹനാകുന്നു എന്ന് ഉപദേശിക്കുന്നു.

## അദ്ധ്യായം 17

**41. ശ്രദ്ധാത്രയവിഭാഗയോഗം –** കാര്യവും അകാര്യവും തിരിച്ചറിയുന്നതിന്ന് നീ ശാസ്ത്രത്തെ ആശ്രയിക്കുക എന്ന ഭഗ വാന്റെ വാക്കു കേട്ടിട്ട് അർജ്ജുനൻ ഇപ്രകാരം ചോദിച്ചു:

"അല്ലയോ ഭഗവാനേ, ചിലർ ശ്രുതിസ്മൃതിരൂപങ്ങളായ ശാസ്ത്രങ്ങളെ അറിയാതെ വൃദ്ധവ്യവഹാരം ആലംബമാക്കിവെ ച്ചുകൊണ്ട് ശ്രദ്ധയോടുകൂടി ദേവാദികളെ പൂജിക്കുന്നുണ്ട്. അവ രുടെ ആ പൂജ ഏതുതരത്തിൽപ്പെട്ടതാണ്? സാത്ത്വികിയോ, രാജ സിയോ, താമസിയോ എന്ന് അവിടുന്ന് അരുളിച്ചെയ്താലും."

കാര്യമായ ആ ചോദ്യത്തെ വിശകലനംചെയ്ത് ഭഗവാൻ ഇങ്ങനെ മറുപടി പറഞ്ഞു:

"സാത്ത്വികി, രാജസി, താമസി എന്നിങ്ങനെ ദേഹികളുടെ ശ്രദ്ധ സ്വഭാവേനതന്നെ മൂന്നുവിധത്തിൽ ആയിത്തീരുന്നു. ജന്മാ ന്തരങ്ങളിൽ ചെയ്ത ധർമ്മാദികളുടെ സംസ്കാരം മരണകാ ലത്ത് അഭിവ്യക്തമാകുന്നതിനെയാണ് സ്വഭാവം എന്നു പറയു ന്നത്. സത്ത്വഗുണം കൊണ്ട് നിർവ്വഹിക്കപ്പെടുന്ന ദേവപൂജാദി കളെപ്പറ്റിയുള്ള ശ്രദ്ധയാണ് സാത്ത്വികി. രജോഗുണംകൊണ്ട് നിർവ്വഹിക്കപ്പെടുന്ന യക്ഷരാക്ഷസാദിപൂജയെക്കുറിച്ചുള്ള ശ്രദ്ധ യാണ് രാജസി. തമസ്സുകൊണ്ട് നിർവ്വഹിക്കപ്പെടുന്ന പ്രേതപി ശാചാദികളുടെ പൂജയെപ്പറ്റിയുള്ള ശ്രദ്ധയെ താമസി എന്നു പറ യുന്നു. എല്ലാ പ്രാണികൾക്കും അവരവരുടെ അന്തഃകരണസം സ്കാരങ്ങൾക്ക് ചേരുന്നമാതിരി ശ്രദ്ധ സംഭവിക്കുന്നതാണ്. സംസാരിയായ ജീവനെ ശ്രദ്ധാമയനാണെന്നുതന്നെ പറയാം. ഓരോ ജീവനും ശ്രദ്ധയ്ക്ക് അനുരൂപനായിരിക്കും. സാത്ത്വിക ന്മാർ ദേവന്മാരേയും രാജസന്മാർ യക്ഷരക്ഷസ്സുകളേയും താമ സന്മാരായ ജനങ്ങൾ പ്രേതങ്ങളേയും ഭൂതഗുണങ്ങളേയും സപ്തമാതാക്കൾ മുതലായവരേയും പൂജിക്കുന്നു. ശാസ്ത്രവി ഹിതം അല്ലാത്തതും തനിക്കും മറ്റു പ്രാണികൾക്കും പീഡയു ണ്ടാക്കുന്നതുമായ തപസ്സിനെ ചിലർ അനുഷ്ഠിക്കുന്നുണ്ട്. ദംഭാ ഹങ്കാരങ്ങളോടുകൂടിയവരും കാമരാഗബലങ്ങൾ ഉള്ളവരും അവിവേകികളുമായ അവർ സ്വന്തം ശരീരത്തിൽ സ്ഥിതിചെ യ്യുന്ന കരണങ്ങളേയും സാക്ഷിഭൂതനായ എന്നേയും ക്ലേശിപ്പി ക്കുകയാണു ചെയ്യുന്നത്. അവരെ നീ ആസുരനിശ്ചയന്മാർ എന്ന് അറിയണം.

എല്ലാ പ്രാണിവർഗ്ഗങ്ങളും ഇഷ്ടപ്പെടുന്ന ആഹാരംപോ ലും മൂന്നുവിധത്തിലാണ്. അതുപോലെ യജ്ഞദാനതപസ്സുക ളിൽ ഓരോന്നും മൂന്നു പ്രകാരത്തിലിരിക്കുന്നു. ആ ഭേദങ്ങളെ പ്പറ്റിയും ഞാൻ പറയാം, നീ കേട്ടാലും. ആയുസ്സ്, സത്ത്വം, ബലം, ആരോഗ്യം, സുഖം, പ്രീതി ഇവയെ വർദ്ധിപ്പിക്കുന്നതും രസോ പേതങ്ങളും സ്നിഗ്ദ്ധങ്ങളും ചിരകാലം നിലനില്ക്കുന്നതും ഹൃദ്യങ്ങളുമായ ആഹാരങ്ങളാണ് സാത്ത്വികൻ ഇഷ്ടപ്പെടുന്ന ത്. അത്യധികമായ കയ്പും, പുളിപ്പും, ഉപ്പും, ചൂടും, എരിവും ഉള്ളതും സ്നിഗ്ദ്ധതയില്ലാത്തതും സന്താപത്തെ ഉണ്ടാക്കു ന്നതും ദുഃഖം, രോഗം, ശോകം ഇവയെ ജനിപ്പിക്കുന്നതുമായ ആഹാരമാണ് രാജസൻ ഇഷ്ടപ്പെടുന്നത്. പാകം ചെയ്തിട്ട് ഒരു യാമം കഴിഞ്ഞതും രസമെല്ലാം നഷ്ടപ്പെട്ടതും, ദുർഗ്ഗന്ധത്തോ ടുകൂടിയതും, പഴകിയതും, മറ്റൊരുവൻ ഭക്ഷിച്ച് എച്ചിലായിട്ടു ള്ളതും അശുദ്ധവുമായ ആഹാരമാണ് താമസന്ന് പ്രിയമായിട്ടു ള്ളത്. 'യജ്ഞം ചെയ്യണം, പക്ഷേ, അതുകൊണ്ട് എനിക്കൊന്നും ലഭിക്കേണ്ടതില്ല,' എന്ന നിശ്ചയത്തോടുകൂടി ഫലകാംക്ഷയി ല്ലാതെ വിധിയനുസരിച്ച് ചെയ്യപ്പെടുന്ന യജ്ഞം സാത്ത്വികമെന്ന് പറയപ്പെടുന്നു. ഫലത്തെ ഉദ്ദേശിച്ചോ ദംഭത്തിന്ന് (അന്തസ്സിന്ന്) വേണ്ടിയോ അനുഷ്ഠിക്കപ്പെടുന്ന യാഗമാണ് രാജസം. വിധിവി ഹിതമല്ലാതെയും, മന്ത്രത്തോടുകൂടാതെയും, ദക്ഷിണകൊടുക്കാ തെയും ശ്രദ്ധയില്ലാതെയും, അന്നദാനത്തോടുകൂടാതെയും ചെയ്യുന്ന യാഗത്തെ താമസമെന്നു പറയുന്നു. ദേവന്മാർ, ദ്വിജ ന്മാർ, ഗുരുജനങ്ങൾ, പ്രാജ്ഞന്മാർ ഇവരെ പൂജിക്കുക. ശൗചം,

ഋജുത്വം, ബ്രഹ്മചര്യം, അഹിംസ ഇവയാണ് ശാരീരികമായ തപസ്സ്. ജീവികൾക്ക് ദുഃഖം ഉണ്ടാക്കാത്തതും സത്യവും പ്രിയവും ഹിതവുമായ വാക്യവും സ്വാദ്ധ്യായാഭ്യസനവും വാങ്മയമാകുന്ന തപസ്സാകുന്നു. കേൾക്കുമ്പോൾത്തന്നെ ഇഷ്ടമായിട്ടുള്ള വാക്യമാണ് പ്രിയം. പരിണാമത്തിൽ പഥ്യമായിത്തീരുന്ന വാക്യമാണ് ഹിതം. ഒരു വാക്യത്തിന് ഈവക ധർമ്മങ്ങൾ തികച്ചും ഇല്ലാത്തപക്ഷം അതിനെ വാങ്മയമായ തപസ്സ് എന്നു പറയുവാൻ പാടില്ല. വിധിപ്രകാരം വേദശാസ്ത്രങ്ങളെ അഭ്യസിക്കുന്നതിനെയാണ് സ്വാദ്ധ്യായാഭ്യാസം എന്നു പറയുന്നത്. മനഃപ്രസാദം സൗമ്യത്വം, മൗനം, ആത്മവിനിഗ്രഹം, ഭാവസംശുദ്ധി ഇവയാണ് മാനസികമായ തപസ്സ്. മനഃപ്രസാദം എന്നത് മനസ്സിന്റെ സ്വച്ഛതയും ശാന്തിയുമാണ്. സൗമ്യത്വം എന്നത് മുഖപ്രസാദം മുതലായവയെ ജനിപ്പിക്കുന്ന അന്തഃകരണവ്യാപാരമായ സൗമനസ്യംതന്നെയാണ്. വാക്സംയമമാണ് മൗനം. മനഃസംയമം കൊണ്ടേ വാക്സംയമം ഉണ്ടാവുകയുള്ളൂ. അതുകൊണ്ട് മൗനത്തെ മനഃസംയമം എന്നുതന്നെ പറയും. മനസ്സിനെ നിഷിദ്ധങ്ങളായ സകലവസ്തുക്കളിൽനിന്നും സാമാന്യമായി നിരോധിക്കുക എന്നതാണ് ആത്മവിനിഗ്രഹം. എന്നാൽ ആ മനഃസംയമം വാക്കിന്ന് വിഷയമാകുമ്പോൾ അതിന്റെ പേർ മൗനം എന്നാകും. അന്യരുമായി ഇടപെടുമ്പോൾ ഒട്ടും കപടതയില്ലാതെ ഇരിക്കുക എന്നതാണ് ഭാവസംശുദ്ധി. അതുപോലെ തപസ്സും മൂന്നുവിധമുണ്ട്. ഫലം കാംക്ഷിക്കാത്തവരും സമാഹിതചിത്തന്മാരുമായ ആളുകളാൽ പ്രകൃഷ്ടമായ ആസ്തിക്യബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന തപസ്സാണ് സാത്ത്വികം. ഇവൻ യോഗ്യനാണെന്ന് അന്യരെക്കൊണ്ടു പറയിപ്പിക്കുവാനോ അഭിവാദനംമുതലായ ബഹുമതികൾ സമ്പാദിക്കുവാനോ, കാൽ കഴുകിക്കുക മുതലായ പൂജകൾ ഏല്ക്കുവാനോ, ദംഭംകൊണ്ടോ ചെയ്യുന്ന തപസ്സിനെ രാജസമെന്നു പറയുന്നു. ഇത്തരം തപസ്സിന് ഫലദായകത്വമുണ്ടെന്നു തീർച്ചപ്പെടുത്തുവാൻ നിവൃത്തിയില്ല. വിവേകമില്ലാത്തതിനാൽ തീർച്ചപ്പെടുത്തി ആരംഭിച്ചതും ആത്മപീഡയുണ്ടാക്കുന്നതും അന്യന്റെ നാശത്തെ ഉദ്ദേശിച്ച് ആരംഭിച്ചിട്ടുള്ളതുമായ തപസ്സാണ് താമസം. അതുപോലെ ദാനവും മൂന്നുവിധമുണ്ട്. ഇങ്ങോട്ട് ഉപകാരം കിട്ടണമെന്ന് ആഗ്രഹിക്കാതെ കൊടുക്കണമെന്നു കരുതി പുണ്യദേശങ്ങളിൽ പുണ്യകാലങ്ങളിൽ പുണ്യപാത്രങ്ങളിൽ ചെയ്യപ്പെടുന്ന ദാനമാണ് സാത്ത്വികദാനം. പ്രത്യുപകാരം ഉദ്ദേശിച്ചും, ഫലത്തെ ഉദ്ദേശിച്ചും, ദുഃഖത്തോടുകൂടിയും ചെയ്യപ്പെടുന്ന ദാനം രാജസമാകുന്നു. അകാലത്തിൽ അദേശത്തിൽ മൂർഖന്മാർ, തസ്കരന്മാർ, തുടങ്ങിയ അപാത്രങ്ങൾക്കായി സത്കാരത്തോടുകൂടാതെയും 'കൊണ്ടുപോയിത്തിന്ന്' എന്ന് അവജ്ഞയോടുകൂടി ചെയ്യപ്പെടുന്ന ദാനമാണ് താമസം.

ഓം, തത്, സത് എന്ന് മൂന്നുപ്രകാരത്തിലുള്ള നാമനിർദ്ദേശം വേദാന്തങ്ങളിൽ ബ്രഹ്മത്തിന്നുള്ളതായി ബ്രഹ്മജ്ഞാനികൾ സ്മരിച്ചിട്ടുണ്ട്. ബ്രാഹ്മണർ ആ നിർദ്ദേശത്തോടുകൂടിയാണ് പണ്ടേ വേദങ്ങളും യജ്ഞങ്ങളും നിർമ്മിച്ചിട്ടുള്ളത്. അതുകൊണ്ട് ബ്രഹ്മവാദികൾ ശാസ്ത്രവിഹിതങ്ങളായ യജ്ഞദാനതപഃക്രിയകൾ അനുഷ്ഠിക്കുന്നത് എപ്പോഴും 'ഓം' എന്നുച്ചരിച്ചുകൊണ്ടാണ്. മുമുക്ഷുക്കളായ ജനങ്ങൾ ഫലാപേക്ഷകൂടാതെ പലവിധത്തിലുള്ള യജ്ഞദാനതപഃക്രിയകൾ അനുഷ്ഠിക്കുമ്പോൾ 'തത്' എന്ന ബ്രഹ്മനാമത്തെ ഉച്ചരിക്കുന്നു. ഉണ്ട് എന്ന അർത്ഥത്തിലും യോഗ്യം, നല്ലത് എന്നീ അർത്ഥങ്ങളിലും 'സത്' പദം ഉപയോഗിക്കപ്പെടുന്നു. വിവാഹാദികളാകുന്ന പ്രശസ്തകർമ്മങ്ങളിലും ബ്രഹ്മവാചകമായ 'സത്' എന്ന ശബ്ദം പ്രയോഗിക്കപ്പെടുന്നുണ്ട്. യജ്ഞദാനതപസ്സുകളിലുള്ള സ്ഥിതിയേയും വിദ്വാന്മാർ തപസ്സ് എന്നു പറയുന്നു. അതുപോലെ യജ്ഞദാനതപസ്സുകൾക്കുവേണ്ടിയോ, ഈശ്വരന്നുവേണ്ടിയോ ഉള്ള കർമ്മത്തേയും 'സത്' എന്ന് അഭിധാനംചെയ്യുന്നു. ഈ യജ്ഞദാനാദികൾ അസാത്ത്വികവും വിഗുണമായാൽത്തന്നേയും ശ്രദ്ധയോടുകൂടി ബ്രഹ്മാഭിധാനങ്ങൾ മൂന്നും പ്രയോഗിക്കുന്നതായാൽ സഗുണവും സാത്ത്വികവുമായിത്തീരുന്നതാണ്. എടോ പാർത്ഥാ, ശ്രദ്ധയോടുകൂടാത്ത ഹവനവും ദാനവും തപസ്സും സ്തുതി നമസ്കാരാദികളായ മറ്റു സകലതും 'അസത്ത്' എന്നു പറയപ്പെടുന്നു. എന്നെ പ്രാപിക്കുവാൻ അവയൊന്നും കാരണങ്ങളാവുകയില്ല എന്നതാണ് അതിനു ഹേതു. യത്നത്തോടെ അനുഷ്ഠിക്കപ്പെട്ടതാണെങ്കിലും അവ ഇഹലോകത്തിലും പരലോകത്തിലും പ്രയോജനകരങ്ങളാകയില്ല. ഇങ്ങനെ ശ്രദ്ധയ്ക്കുള്ള പ്രാധാന്യം മനസ്സിലാക്കി എല്ലാ കർമ്മങ്ങളും നീ ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കേണ്ടതാണ്."

## അദ്ധ്യായം 17

**ശ്രദ്ധാത്രയവിഭാഗയോഗം** – അർജ്ജുനൻ പറഞ്ഞു:

1. യേ ശാസ്ത്രവിധിമുൽസൃജ്യ
യജന്തേ ശ്രദ്ധയാന്വിതാഃ
തേഷാം നിഷ്ഠാ തു കാ കൃഷ്ണ!
സത്ത്വമാഹോ രജസ്തമഃ.

ഹേ കൃഷ്ണാ! ശാസ്ത്രവിധി നോക്കാതെയാണെങ്കിലും ശ്രദ്ധയോടുകൂടിത്തന്നെ യജിക്കു (പൂജിക്കു) ന്നവരുടെ നിഷ്ഠ എന്താണ്? സത്ത്വമോ? രജസ്സോ? തമസ്സോ?

പതിനാറാം അദ്ധ്യായത്തിൽ ദൈവാസുരസമ്പത്തിനെ വേർതിരിച്ച് അവ രണ്ടിന്റേയും സ്വരൂപം, ഫലം എന്നിവയെ വ്യക്തമാക്കി ആസുരസ്വഭാവികൾക്ക് ജ്ഞാനാധികാരമില്ലെന്നുറപ്പിച്ചു. മോക്ഷേച്ഛയുള്ളവൻ ശാസ്ത്രസമ്മതമായ കർമ്മംതന്നെ ചെയ്യണം. എന്നാൽ അന്തഃകരണത്തിന്റെ ശുദ്ധിവഴി ആത്മസ്വരൂപത്തെപ്പറ്റി ബോധവും അതുവഴി മുക്തിയും സിദ്ധിക്കുമെന്നു കേട്ടപ്പോൾ ശാസ്ത്രജ്ഞാനമില്ലെങ്കിലും കാമാധീനന്മാരാകാതെ ശ്രദ്ധാപൂർവ്വം സദാചാരനിഷ്ഠയോടുകൂടെ കർമ്മംചെയ്യുന്നവരുടെ സ്ഥിതിയെന്താണെന്നറിവാൻ അർജ്ജുനന്ന് ആഗ്രഹമുണ്ടായി. ഭഗവാനോട് അർജ്ജുനൻ ചോദിക്കുന്നു: "അല്ലയോ ആനന്ദമൂർത്തേ! കൃഷ്ണാ! അദ്ധ്യയനം, അർത്ഥവിചാരം എന്നിവയില്ലാത്ത സാമാന്യജനങ്ങൾ ശാസ്ത്രവിധിയറിയാതെ ജ്ഞാനികൾ ചെയ്യുന്ന കർമ്മങ്ങളിൽ ആസ്തിക്യബുദ്ധിയോടുകൂടെ ദേവന്മാരെ പൂജിക്കുന്നുവെങ്കിൽ അവർക്ക് ദൈവീസമ്പത്തോ, ആസുരീസമ്പത്തോ ഏതാണുള്ളത്? അങ്ങരുളിച്ചെയ്യണേ!" അർജ്ജുനന്റെ ഈ ചോദ്യം യുക്തമല്ലെന്ന് പ്രഥമദൃഷ്ടിയിൽ തോന്നിയേക്കാം. എന്തുകൊണ്ടെന്നാൽ ശാസ്ത്രവിധിയെ അതിക്രമിക്കുന്നവർ ആസുരസ്വഭാവികൾതന്നെയാണെന്ന് മുമ്പേ പറഞ്ഞിരിക്കെ ഈ ചോദ്യത്തിന്ന് അവകാശമില്ലല്ലോ എന്നു ശങ്കയുണ്ടാകാം. എന്നാൽ ഈ ചോദ്യത്തിൽ ഒരു വിശേഷമുണ്ട്. ആസുരസ്വഭാവമുള്ളവർ കാമാധീനന്മാരും ദുരഹങ്കാരികളുമായിട്ടാണ് ശാസ്ത്രവിധികളെ അതിക്രമിക്കുന്നത്. ഇവർ അങ്ങനെയല്ല. ശാസ്ത്രവിധികളെ അറിഞ്ഞിട്ടല്ല. എങ്കിലും ജ്ഞാനികളും വൃദ്ധന്മാരും ചെയ്യുന്ന പൂജാക്രമങ്ങളിൽ ശ്രദ്ധയുള്ളവരും കാമാധീനന്മാരല്ലാത്തവരുമാണ്. അങ്ങനെയല്ലെങ്കിൽ സൽക്കർമ്മങ്ങളിൽ ശ്രദ്ധിക്കുവാൻ അവകാശമില്ലല്ലോ. അതുകൊണ്ട് ഈ വർഗ്ഗത്തിൽപ്പെട്ടവർ ഏതു സമ്പത്തുള്ളവരാണെന്ന് അറിയുവാൻ ആഗ്രഹിച്ചു ചോദിച്ചത് യുക്തംതന്നെയാണ് എന്നു ധരിപ്പിക്കുവാനാണ് 'ശ്രദ്ധയാന്വിതാഃ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

ശ്രീഭഗവാൻ പറഞ്ഞു:

2. ത്രിവിധാ ഭവതി ശ്രദ്ധാ
ദേഹിനാം സാ സ്വഭാവജാ
സാത്ത്വികീ രാജസീ ചൈവ
താമസീ ചേതി താം ശൃണു.

സാത്വികി, രാജസി, താമസി എന്നിങ്ങനെ മൂന്നുവിധത്തിൽ ദേഹികൾക്ക് സ്വസ്വഭാവാനുരൂപമായി (പൂർവ്വജന്മകർമ്മവാസനാനുരൂപമായി) ശ്രദ്ധയുണ്ടാകാം. അതിനെപ്പറ്റി കേട്ടുകൊള്ളുക:

കാര്യത്തെ കാരണത്തിൽനിന്ന് അറിയാം എന്ന ന്യായപ്രകാരം ശ്രദ്ധയുടെ കാരണം ഏതാണോ അതിനെ അനുസരിച്ചി

രിക്കും ശ്രദ്ധയുടെ സ്വരൂപവും; അതിനെ അനുസരിച്ചിരിക്കും അവരുടെ സ്ഥിതിയുമെന്നുപദേശിക്കുവാൻ ഭാവിക്കുന്ന ഭഗവാൻ ശ്രദ്ധയുടെ കാരണഗുണങ്ങളെ കാണിക്കുന്നു. എടോ അർജ്ജുനാ! എല്ലാ പ്രാണികളുടെ ശ്രദ്ധയും സത്ത്വം, രജസ്സ്, തമസ്സ് എന്ന ഗുണഭേദംകാരണം മൂന്നുവിധമായിരിക്കും. ഈ ഗുണങ്ങൾ പ്രകൃതിസ്വരൂപമാണ്. ഒരു പ്രാണി ശരീരം ധരിക്കുന്നത് ഏതു ഗുണത്തിന്നധീനനായിട്ടാണോ, ആ ഗുണത്തിൽനിന്നാണ് ആ പ്രാണിക്ക് ശ്രദ്ധ ജനിക്കുന്നത്. അതാണവന്റെ ജന്മസിദ്ധമായ ഗുണം. തന്റെ ജന്മത്തിൽനിന്നു സിദ്ധിച്ചതാകയാൽ അതിനെ 'സ്വഭാവജാ' എന്നറിഞ്ഞുകൊള്ളണം. ആ ശ്രദ്ധയോടുകൂടെയാണ് അവന്റെ ഉൽപത്തിയെന്ന് ചുരുക്കം.

3. സത്ത്വാനുരൂപാ സർവ്വസ്യ
ശ്രദ്ധാ ഭവതി ഭാരത!
ശ്രദ്ധാമയോഽയം പുരുഷോ
യോ യച്ഛ്റദ്ധഃ സ ഏവ സഃ.

ഹേ ഭാരതാ! സത്ത്വാനുരൂപമായിട്ടാണ് (ഓരോരുത്തരുടേയും സ്വഭാവാനുസൃതമായിട്ടാണ്) സകലർക്കും ശ്രദ്ധയുണ്ടാകുന്നത്. ശ്രദ്ധാമയനത്രേ ഈ പുരുഷൻ. ആര് ഏതുവിധമായ ശ്രദ്ധയോടുകൂടിയിരിക്കുന്നുവോ, അവൻ അതേവിധംതന്നെയായിത്തീരുന്നു.

ഈ പറഞ്ഞതിനെ ഒന്നുകൂടി വ്യക്തമാക്കുന്നു. സത്ത്വം എന്ന പദംകൊണ്ട് സത്ത്വഗുണത്തെ മാത്രമല്ല, രജസ്തമോഗുണങ്ങളേയും സൂചിപ്പിച്ചിട്ടുണ്ട്. എടോ അർജ്ജുനാ! സത്ത്വം, രജസ്സ്, തമസ്സ് എന്ന ഗുണങ്ങളെ അനുസരിച്ചിരിക്കും സർവ്വപ്രാണികളുടേയും ശ്രദ്ധ. പ്രത്യക്ഷമായി ലോകത്തിൽ പ്രവൃത്തി നടത്തുന്ന പുരുഷൻ (ജീവൻ) ശ്രദ്ധയാകുന്ന സ്വരൂപമുള്ളവനാകുന്നു. എന്തുകൊണ്ടെന്നാൽ, ഏതൊരു ശ്രദ്ധ അവനിൽ കൂടുതൽ കാണപ്പെടുന്നുവോ, ആ ശ്രദ്ധയാകുന്നു അവന്റെ സ്വരൂപം. ഇതിന്റെ സാരമെന്തെന്നാൽ, ഏതൊരു ഗുണത്തിന്റെ സത്ത്വത്തിന്റെയോ, രജസ്സിന്റെയോ, തമസ്സിന്റെയോ കാര്യമാണോ അവനിൽ അധികമായി വിളങ്ങുന്നത്. അവന്റെ പ്രവൃത്തിയിൽ പ്രത്യക്ഷപ്പെടുന്നത്, അവനിൽ ആ ഗുണം അധികമുള്ളതുകൊണ്ട് ആ ഗുണം അവന്റെ സ്വരൂപമാകുന്നു. മറ്റു ഗുണങ്ങൾ അവനിൽ ഇല്ലെന്നല്ല ഇതിന്നർത്ഥം; മറ്റു ഗുണങ്ങളും ഉണ്ട്. പക്ഷേ, ആ ഗുണങ്ങളെ പ്രകാശിപ്പിക്കുവാൻ ഈ പ്രവൃദ്ധമായ ഗുണം സമ്മതിക്കുകയില്ല. അതുകൊണ്ട് അദ്ധ്യാത്മജ്ഞാനം സമ്പാദിക്കുക മുതലായ നല്ല കാര്യങ്ങളിൽ ശ്രദ്ധയുള്ളവന്റെ സ്വരൂപം സത്ത്വഗുണമാകുന്നു. അവൻ ദൈവീസമ്പത്തുള്ളവനാണെന്നു പറയാം. അതുപോലെ കാമരാഗാദികളിൽ അതിശ്രദ്ധയുള്ളവർ രജസ്തമോ ഗുണങ്ങൾ അധികമുള്ളവരാണ്. അതുകൊണ്ട് അവർ ആസുരസ്വഭാവമുള്ളവരാകുന്നു. ഈ കാര്യങ്ങളിൽനിന്ന് അവരുടെ ശ്രദ്ധയ്ക്കു കാരണങ്ങളായ ഗുണങ്ങളെ അറിഞ്ഞുകൊള്ളേണ്ടതാണ്. എല്ലാവരുടേയും അന്തഃകരണം ത്രിഗുണാത്മകമാകയാൽ ശ്രദ്ധയുടെ സ്ഥാനം അന്തഃകരണമാണെന്നു ധരിക്കണം. സത്ത്വാനുരൂപം എന്ന പദത്തിന്ന് അന്തഃകരണത്തിന്നനുരൂപമെന്നും അർത്ഥം വിചാരിക്കുന്നതിൽ തെറ്റില്ല.

4. യജന്തേ സാത്ത്വികാ ദേവാൻ
യക്ഷരക്ഷാംസി രാജസാഃ
പ്രേതാൻ ഭൂതഗണാംശ്ചാന്യേ
യജന്തേ താമസാ ജനാഃ.

സാത്ത്വികന്മാർ ഉത്തമന്മാരായ ദേവന്മാരേയാണ് പൂജിക്കുന്നത്. യക്ഷന്മാരേയും, രാക്ഷസന്മാരേയും, രാജസന്മാർ പൂജിക്കുന്നു. താമസന്മാരാകട്ടെ പ്രേതങ്ങളേയും ഭൂതഗണങ്ങളേയും പൂജിക്കുന്നവരാണ്.

സത്ത്വാദിഗുണങ്ങളിൽനിന്നുണ്ടായ ശ്രദ്ധയുള്ളവരുടെ പ്രകൃതി (സ്വഭാവം) സാത്ത്വികാദികൾ ആണെന്നു സൂചിപ്പിച്ചതിന്നുശേഷം പ്രകൃതിയനുസരിച്ചുള്ള അവരുടെ കർമ്മങ്ങളെ വ്യക്തമാക്കുന്നു. സാത്ത്വികന്മാർ, അധ്യയനാദികൾകൊണ്ട് അന്തഃകരണശുദ്ധി സിദ്ധിക്കയാൽ ദൈവസമ്പത്തുള്ളവരായ ആളുകൾ സാത്ത്വികിയായ ശ്രദ്ധയോടുകൂടെ വേദവിധിയനുസരിച്ച് അഗ്ന്യാദിദേവതകളെ ആരാധിക്കും. അവരിൽനിന്നു വേറെയായ രാജസന്മാരും താമസന്മാരും രാജസിയും താമസിയുമായ ശ്രദ്ധയുള്ളവരായി യക്ഷരക്ഷസ്സുകളേയും ഭൂതഗണങ്ങളേയും പൂജിക്കും.

5. അശാസ്ത്രവിഹിതം ഘോരം
തപ്യന്തേ യേ തപോ ജനാഃ
ദംഭാഹംകാരസംയുക്താഃ
കാമരാഗബലാന്വിതാഃ

6. കർശയന്തഃ ശരീരസ്ഥം
ഭൂതഗ്രാമമചേതസഃ
മാം ചൈവാന്തഃശരീരസ്ഥം
താൻ വിദ്ധ്യാസുരനിശ്ചയാൻ.

ദംഭം, അഹങ്കാരം ഇവയോടുകൂടി കാമം, രാഗം ഇവയുടെ ബലത്താൽ ആകൃഷ്ടരായി അപക്വമതികളായ ഏതു ജനങ്ങൾ ശരീരത്തിൽ സ്ഥിതിചെയ്യുന്ന പഞ്ചഭൂതങ്ങളേയും, ശരീരാന്തർഭാഗത്തിൽ സ്ഥിതിചെയ്യുന്ന എന്നേയും ക്ലേശിപ്പിച്ചുകൊണ്ട് ശാസ്ത്രവിഹിതമല്ലാത്ത ഘോരതപസ്സു ചെയ്യുന്നു, അവിവേകികളായ അവർ ആസുരമായ (സങ്കല്പ) ത്തോടുകൂടിയവരാണെന്ന് അറിയുക.

രാജസന്മാരുടേയും താമസന്മാരുടേയും ധർമ്മത്തെ വ്യക്തമാക്കുന്നു. മന്ത്രം, തന്ത്രം, വേഷം, ഭാഷ എന്നീ പരിഷ്കാരമുള്ളവരാണെന്നു കാട്ടിക്കൂട്ടുന്ന കപടവേഷങ്ങൾ പലതുമുണ്ട്. ദംഭം, കുലം, ശീലം, വിദ്യ, ആശ്രമം എന്നിവയാൽ ഉൽകൃഷ്ടന്മാരെന്ന അഹങ്കാരം ആ വിചാരമാണ്. ഐഹികാമുഷ്മികഭോഗപദാർത്ഥങ്ങളെ അനുഭവിപ്പാനുള്ള ഇച്ഛയാൽ പ്രേരിപ്പിക്കപ്പെടുന്നതുകൊണ്ടുള്ള ബലംകൊണ്ട് അവിവേകികൾ ശരീരത്തിലുള്ള ഇന്ദ്രിയാദികളേയും ശരീരാന്തർഭാഗത്തിലുള്ള ബുദ്ധിയിൽ പ്രകാശിക്കുന്ന എന്നെയും ക്ലേശിപ്പിക്കുകയും, ശാസ്ത്രസമ്മതമല്ലാത്തതും പീഡാകരവുമായ തപസ്സാചരിക്കുകയും ചെയ്യുന്നു. അവർ ആസുരനിശ്ചമുള്ളവരാണെന്നറിഞ്ഞുകൊള്ളുക. ബുദ്ധിയെ പ്രകാശിപ്പിക്കുന്ന എന്നെ ക്ലേശിപ്പിക്കുന്നവർ എന്നു പറഞ്ഞതിന്റെ സാരം പറയാം. ആഹാരാദികളില്ലാതെ ഘോരതപസ്സാചരിക്കുന്നവരുടെ ഇന്ദ്രിയാദികൾക്കും മനസ്സിന്നും ബുദ്ധിക്കും തളർച്ച് നേരിടും! ആപ്പോൾ ആത്മസ്ഫുരണത്തിന്നു തടസ്സം നേരിടും അതുകൊണ്ടുതന്നെയാണ് ആത്മാവായ എന്നെ അവർ ക്ലേശിപ്പിക്കുന്നു എന്നു പറഞ്ഞത്. അല്ലാതെ ആത്മാവിന്നു ക്ലേശമുണ്ടാക്കുവാൻ ആർക്കും ഒരുവിധത്തിലും സാധിക്കുന്നതല്ലെന്നു മറക്കാതിരിക്കണം.

7. ആഹാരസ്ത്വപി സർവസ്യ
ത്രിവിധോ ഭവതി പ്രിയഃ
യജ്ഞസ്തപസ്തഥാ ദാനം
തേഷാം ഭേദമിമം ശൃണു.

മൂന്നുവിധത്തിലുള്ള ആഹാരമാണ് സകലർക്കും പ്രിയം. യജ്ഞവും, തപസ്സും, ദാനവും അപ്രകാരംതന്നെ (മൂന്നുവിധം) ആകുന്നു. അവയുടെ ഭേദം ഞാൻ പറയാം; കേട്ടുകൊള്ളുക.

ശ്രദ്ധ, ദേവാദികളായ യജനം, ശാസ്ത്രീയവും അശാസ്ത്രീയവുമായ കർമ്മാനുഷ്ഠാനം ഇവയാൽ സാത്ത്വികന്മാരോ രാജസന്മാരോ താമസന്മാരോ എന്നറിയാവുന്നതാണെന്നു പറഞ്ഞു കഴിഞ്ഞു. ഇനി ആഹാരം, യജ്ഞം, തപസ്സ്, ദാനം എന്നിവകൊണ്ടും അവരെ വേർതിരിച്ചറിവാൻ കഴിയുമെന്നു പറയുന്നു. ഓരോരുത്തരേയും ബാധിച്ചിരിക്കുന്ന സത്ത്വാദി ഗുണകാര്യങ്ങളായ ആഹാരാദികളുടെ ഭേദത്തെ വ്യക്തമാക്കുന്നു. മോക്ഷേച്ഛയുള്ളവർ സാത്ത്വികങ്ങളായ ആഹാരാദികളെത്തന്നെ സ്വീക

രിക്കണം. മറ്റുള്ളതിൽ ഉണ്ടാകുന്ന താൽപര്യങ്ങളെ നിയന്ത്രിക്കണം എന്നു ബോധിപ്പിക്കുവാനാണ് ഈ ഉപദേശം. പ്രാണികൾക്കെല്ലാം, വിശേഷിച്ച് ഉത്തമമായ മനുഷ്യവർഗ്ഗത്തിലുൾപ്പെട്ടിരിക്കുന്നവർക്കൊക്കെ ആഹാരപദാർത്ഥം, യജ്ഞം, തപസ്സ്, ദാനം എന്നിവയിൽ സാത്ത്വികാദിഗുണബാധനിമിത്തം മൂന്നുവിധത്തിൽ ഇഷ്ടമുണ്ടാകും. അവയുടെ വ്യത്യാസമെന്തെന്നു പറയാം, ശ്രദ്ധിച്ചു കേട്ടുകൊള്ളുക. 'അന്നരസം ഹി സൗമ്യമനഃ' എന്ന ശ്രുതിപ്രകാരം മനസ്സു നന്നാകേണമെങ്കിൽ ആഹാരം നന്നാകണം.

8. ആയുഃ സത്ത്വബലാരോഗ്യ-
സുഖപ്രീതിവിവർദ്ധനാഃ
രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാ ഹൃദ്യാ
ആഹാരാഃ സാത്ത്വികപ്രിയാഃ.

ആയുസ്സ്, സത്ത്വം (അന്തഃശക്തി), ബലം (ശരീരബലം), ആരോഗ്യം, സുഖം, പ്രീതി ഇവയെ വർദ്ധിപ്പിക്കുന്നവയും, രസയുക്തങ്ങളും, സ്നിഗ്ദ്ധങ്ങളും (നെയ്മയമുള്ളവയും) സാരവത്തുക്കളും ഹൃദ്യങ്ങളുമായ ആഹാരങ്ങളാണ് സാത്ത്വികന്മാർക്ക് പ്രിയമായിട്ടുള്ളത്.

ദീർഘകാലജീവിതത്തിന്നും അന്തഃകരണത്തിന്റെ ശുദ്ധിക്കും അതിന്റെ ഫലമായ സ്ഫുരണത്തിന്നും ദേഹേന്ദ്രിയാദികളുടെ ശക്തിക്കും രോഗാദികളുണ്ടാകാതിരിക്കുന്നതിന്നും സന്തോഷത്തിന്നും, ചക്ഷുഃപ്രീതിക്കും അഭിവൃദ്ധിയെ നല്കുന്ന മധുരരസപ്രധാനങ്ങളും നെയ്മയമുള്ളവയും സാരാംശം അധികമുള്ളവയും മനസ്സിന്ന് ആനന്ദം നല്കുന്നവയുമായ ആഹാരപദാർത്ഥങ്ങളെ സത്ത്വഗുണം അധികമുള്ളവർ ഇഷ്ടപ്പെടുന്നു.

9. കട്വമ്ലലവണാത്യുഷ്ണ-
തീക്ഷ്ണരൂക്ഷവിദാഹിനഃ
ആഹാരാ രാജസസ്യേഷ്ടാ
ദുഃഖശോകാമയപ്രദാഃ.

അധികമായ എരിവ്, പുളി, ഉപ്പ്, ചൂട് ഈ രസങ്ങൾ ഉള്ളവയും, തീക്ഷ്ണത, രൂക്ഷത (വരൾച്ച), ദാഹം ഇവയെ ഉളവാക്കുന്നതുമായ ആഹാരസാധനങ്ങൾ രാജസന് പ്രിയമായിരിക്കും. അവ ദുഃഖം, ശോകം, രോഗം എന്നിവയെ ജനിപ്പിക്കുന്നവയാണ്.

അധികം കയ്പ്, അധികം പുളിപ്പ്, അധികം ഉപ്പ്, അധികം ഉഷ്ണം, അധികം എരുവ്, കാഠിന്യമുള്ള കായം മുതലായത്, എരുവധികം ജനിപ്പിക്കുന്ന കടുക് മുതലായ ആഹാരപദാർത്ഥങ്ങളിൽ ചിലവ, ഉടനെ ദുഃഖത്തേയും മറ്റുള്ളവ പിന്നീട് ദുഃഖത്തേയും മഹാരോഗങ്ങളേയും ജനിപ്പിക്കും. ഇപ്രകാരമുള്ള ആഹാരപദാർത്ഥങ്ങളാണ് രജോഗുണം അധികമുള്ളവർ ഇഷ്ടപ്പെടുന്നത്.

10. യാതയാമം ഗതരസം
പൂതി പര്യുഷിതം ച യത്
ഉച്ഛിഷ്ടമപി ചാമേധ്യം
ഭോജനം താമസപ്രിയം.

തയ്യാറാക്കിയിട്ട് ഒരു യാമം (ഏഴരനാഴിക) കഴിഞ്ഞതും സഹജമായ സ്വാദ് നശിച്ചതും ദുർഗ്ഗന്ധമുള്ളതും പഴകിയതും ഉച്ഛിഷ്ടവും അശുദ്ധവുമായ ആഹാരമാകുന്നു താമസന്നു പ്രിയം.

വേണ്ടവിധം പാകംചെയ്യാത്തതും പാകംചെയ്തിട്ട് അധികസമയം കഴിഞ്ഞതും ചൂടൊട്ടുമില്ലാത്തതും അധികം പാകംവന്നതു കൊണ്ട് സാരാംശം ഇല്ലാതായതും ദുർഗ്ഗന്ധം വ്യാപിച്ചതും പാകം ചെയ്തിട്ട് ഒരു ദിവസം കഴിഞ്ഞതും മറ്റൊരാൾ ഭക്ഷിച്ചതിന്റെ അവശിഷ്ടവും, ദേവന്ന് നിവേദിപ്പാൻ യോഗ്യമല്ലാത്ത മാംസാദികളും (ദേവന്നെന്ന് ഉദ്ദേശംകൂടാതെ തനിക്കുവേണ്ടിയിട്ടുമാത്രം നിശ്ചയിച്ചത് എന്നും ആവാം) ഇങ്ങനെയുള്ള ഭക്ഷണപദാർത്ഥം തമോഗുണം അധികമുള്ളവർക്ക് വളരെ ഇഷ്ടമായിരിക്കും. നാറിയതും പുളിച്ചതുമെല്ലാം തമോഗുണക്കാർക്ക് ഇഷ്ടമാകും.

11. അഫലാകാങ്ക്ഷിഭിർയജ്ഞോ
വിധിദൃഷ്ടോ യ ഇജ്യതേ
യഷ്ടവ്യമേവേതി മനഃ
സമാധായ സ സാത്ത്വികഃ.

യാഗം അനുഷ്ഠിക്കേണ്ടത് (യജ്ഞത്തിൽ ഈ കർമ്മം ചെയ്യേണ്ടത്) കർത്തവ്യമാണ്, എന്ന് മനസാ നിശ്ചയിച്ച് ഫലേച്ഛകൂടാതെ വിധിപ്രകാരം അനുഷ്ഠിക്കപ്പെടുന്ന യജ്ഞമത്രേ സാത്ത്വികം.

ത്രിവിധയജ്ഞത്തിന്റെ രൂപം കാണിക്കുന്നു. ഈശ്വരനെ ശ്രദ്ധാപൂർവ്വം യജിക്കേണ്ടതാണ് ആവശ്യം. അതുകൊണ്ട് എനിക്ക് പരമപുരുഷാർത്ഥം സിദ്ധിക്കും എന്ന വിചാരത്താൽ മനസ്സിനെ സ്ഥിരമാക്കി ശ്രദ്ധാഭക്തിപുരസ്സരം മറ്റു യാതൊരു ഫലവും കാംക്ഷിക്കാതിരിക്കുന്നവർ ശാസ്ത്രവിധിപ്രകാരം ഏതൊരു യജ്ഞം ചെയ്യുന്നുവോ ആ യജ്ഞം സത്ത്വഗുണാധിക്യത്തിൽനിന്നുണ്ടാകുന്നതാകയാൽ ആവിധം യജ്ഞം ചെയ്യുന്നവർ ദൈവീസമ്പത്തുള്ളവരാകുന്നു.

12. അഭിസന്ധായ തു ഫലം
ദംഭാർത്ഥമപി ചൈവ യത്
ഇജ്യതേ ഭരതശ്രേഷ്ഠ!
തം യജ്ഞം വിദ്ധി രാജസം.

ഹേ ഭാരതകുലശ്രേഷ്ഠാ! ഫലത്തെ ഉദ്ദേശിച്ചാകട്ടെ, അന്യരെ കാണിക്കാൻവേണ്ടിയാകട്ടെ (അന്തസ്സിന്നുവേണ്ടി) ചെയ്യപ്പെടുന്ന യജ്ഞം രാജസമാണ്.

ഫലസിദ്ധിയെ ആഗ്രഹിച്ചിട്ടോ താൻ യജ്വാവാണെന്ന് മറ്റുള്ളവരെ ധരിപ്പിക്കുന്നതിന്നുവേണ്ടിയോ ചെയ്യുന്ന യാഗം, ഈശ്വരാരാധനം രജോഗുണകാര്യമാണെന്നു ധരിച്ചുകൊള്ളുക.

13. വിധിഹീനമസൃഷ്ടാന്നം
മന്ത്രഹീനമദക്ഷിണം
ശ്രദ്ധാവിരഹിതം യജ്ഞം
താമസം പരിചക്ഷതേ.

ശാസ്ത്രവിധി അനുസരിക്കാതേയും, അന്നദാനം കൂടാതേയും, മന്ത്രോച്ചാരണമില്ലാതേയും, ദക്ഷിണ നല്കാതേയും, ശ്രദ്ധാഹീനമായും ചെയ്യപ്പെടുന്ന യജ്ഞത്തെ താമസയജ്ഞമെന്ന് പറയുന്നു.

ശാസ്ത്രാനുസരണമല്ലാതേയും വേണ്ടുംവിധം അന്നദാനം, മന്ത്രപ്രയോഗം, ദക്ഷിണ, വിശ്വാസം എന്നിവയോടുകൂടാതേയും ചെയ്യുന്ന യജ്ഞം തമോഗുണകാര്യമാണെന്ന് അറിവുള്ളവർ പറയുന്നു. ജ്ഞാനികൾ ഭഗവാനിൽനിന്ന് അഭിന്നന്മാരെന്നും സൂചിപ്പിക്കുന്നു.

14. ദേവദ്വിജഗുരുപ്രാജ്ഞ-
പൂജനം ശൗചമാർജവം
ബ്രഹ്മചര്യമഹിംസാ ച
ശാരീരം തപ ഉച്യതേ.

ദേവന്മാർ, ദ്വിജന്മാർ, ഗുരുക്കന്മാർ, ജ്ഞാനികൾ എന്നിവരുടെ പൂജനം, ദേഹവും മനസ്സും ശുചിയാക്കൽ, ആർജ്ജവം, ബ്രഹ്മചര്യം, അഹിംസ എന്നിത്രയുമാണ് ശാരീരികമായ തപസ്സെന്നു പറയപ്പെടുന്നത്.

ഇങ്ങനെയുള്ള ശരീരാദിഭേദംനിമിത്തം തപസ്സിന്റെ മൂന്നു രൂപങ്ങളെ ഉപദേശിക്കുന്നു. അഗ്ന്യാദി ദേവന്മാർ, വേദാദ്ധ്യയനാദികർമ്മങ്ങളിൽ ശ്രദ്ധാലുക്കളായ ബ്രാഹ്മണർ, മാതാപിതാക്ക

ന്മാർ, ആചാര്യന്മാർ, ഉപാധ്യായന്മാർ മുതലായ ഗുരുഭൂതന്മാർ, ജന്മകോടി പുണ്യകർമ്മപരിപാകത്താൽ ബ്രഹ്മജ്ഞാനം സിദ്ധിച്ചവർ – ഈ പറഞ്ഞവരെയെല്ലാവരേയും നമസ്കരിക്കുക, ശുശ്രൂഷിക്കുക, അന്നംമുതലായതു കൊടുക്കുക എന്നിവയാൽ പൂജിക്കുക. കർത്തവ്യകർമ്മത്തിലും, സാധുക്കളിലും, എല്ലാവരിലും മനസ്സും വാക്കും കർമ്മങ്ങളും ഒരു പോലെയിരിക്കുക. നിഷിദ്ധകാലത്തിലും നിഷിദ്ധ സ്ഥാനത്തിലും രതിസുഖത്തിന്നാഗ്രഹിക്കാതിരിക്കുക എന്ന ബ്രഹ്മചര്യം, ജലം മുതലായവകൊണ്ടുള്ള ദേഹശുദ്ധി, സദ്വിചാരത്താലും കാമരാഗാദി വൃത്തിത്യാഗത്താലും മനഃശുദ്ധി എന്ന രണ്ടുവിധത്തിലുള്ള ശൗചം, പ്രാണികളെ ദ്രോഹിക്കാതിരിക്കുകയെന്ന രൂപത്തിലുള്ള അഹിംസ ഇവയെല്ലാം ശരീരംകൊണ്ട് നിർവ്വഹിക്കേണ്ടതായ തപസ്സാണെന്നു പറയപ്പെട്ടിരിക്കുന്നു.

'ബ്രാഹ്മണർ' എന്നു പറഞ്ഞിട്ട് പിന്നെ 'ബ്രഹ്മജ്ഞാനികൾ' എന്നു വേറെ പറഞ്ഞത് എന്തുകൊണ്ടാണ്? പറയാം: ബ്രഹ്മജ്ഞാനം പുണ്യകർമ്മപരിപാകത്താൽ ബ്രാഹ്മണരല്ലാത്തവർക്കും ഉണ്ടാവാം. ധർമ്മവ്യാധൻ, ഗുഹൻ, ശബരി എന്നിവർ ഇതിന്ന് ഉദാഹരണങ്ങളാണ്. അവർ ജാതിയിൽ ബ്രാഹ്മണരല്ലെന്ന വിചാരത്താൽ ബഹുമാനിക്കാതെയോ പൂജിക്കാതെയോ ഇരിക്കരുതെന്നു നിഷ്കർഷിക്കുകയാണ്. ശാസ്ത്രസിദ്ധാന്തമനുസരിച്ച് ശരീരംകൊണ്ടു ചെയ്യുന്ന ഈ പ്രവൃത്തിയെല്ലാം തപസ്സിൽ ഉൾപ്പെടുന്നു.

15. അനുദ്വേഗകരം വാക്യം
സത്യം പ്രിയഹിതം ച യത്
സ്വാദ്ധ്യായാഭ്യസനം ചൈവ
വാങ്മയം തപ ഉച്യതേ.

അന്യർക്ക് ഉദ്വേഗം (കഷ്ടത) ജനിപ്പിക്കാത്തതും, സത്യവും, പ്രിയവും, ഹിതകരവുമായ വാക്കും സ്വാധ്യായാ (വേദശാസ്ത്രം) ഭ്യസനവും വാങ്മയമായ തപസ്സാണെന്ന് പറയപ്പെടുന്നു.

വാക്കുകൊണ്ടുള്ള (വാചികമായ) തപസ്സിന്റെ സ്വരൂപം ഇനി പറയുന്നു. കേൾക്കുന്നവർക്ക് ദുഃഖം ജനിപ്പിക്കാതിരിക്കത്തക്കവിധം മൃദുവായും സത്യമായും പ്രിയമായും ഹിതമായും ഇരിക്കുന്ന വാക്കിന്റെ ഉച്ചാരണവും, കിഴക്കോട്ടോ വടക്കോട്ടോ നോക്കിയിരുന്നും, പവിത്രം ധരിച്ചും, ശ്രദ്ധയോടും ഭക്തിയോടും വേദം ആവർത്തിച്ചു ശീലിക്കുന്നതും, ഭഗവൽസ്തോത്രനാമകീർത്തനാദികൾ ചെയ്യുന്നതും വാക്കുകൊണ്ടു ചെയ്യുന്ന തപസ്സാണെന്ന് പറയപ്പെട്ടിരിക്കുന്നു. അപരുഷം, സത്യം, പ്രിയം, ഹിതം എന്ന് നാലു ഗുണങ്ങളും പൂർണ്ണമായി ഇല്ലാത്ത വചനം തപസ്സാകയില്ല. അതുകൊണ്ട് മോക്ഷാർത്ഥി... സംസാരിക്കുന്നതിൽ ഇവ നാലും സമ്പൂർണ്ണമായിരിക്കണം. കർമ്മയജ്ഞത്തേക്കാൾ ശ്രേഷ്ഠമായ ബ്രഹ്മയജ്ഞം (വേദാധ്യയനസ്തോത്രനാമസങ്കീർത്തനപുരാണപഠനാദികൾ) വാങ്മയമായ തപസ്സിൽ ഉൾപ്പെടും എന്ന് ധരിക്കണം.

16. മനഃപ്രസാദഃ സൗമ്യത്വം
മൗനമാത്മവിനിഗ്രഹഃ
ഭാവസംശുദ്ധിരിത്യേത-
ത്തപോ മാനസമുച്യതേ.

മനഃപ്രസാദം, സൗമ്യഭാവം, മൗനം (മിതഭാഷണം), ആത്മസംയമം, വഭാവ (സ്വഭാവ) ശുദ്ധി എന്നിവയാണ് മാനസമായ തപസ്സെന്നു പറയപ്പെടുന്നത്.

മാനസികമായ തപസ്സിന്റെ സ്വരൂപം വിഷയങ്ങളിൽനിന്നു വേർപെടുത്തി വികാരമൊന്നുമില്ലാതെ മനസ്സിനെ ഒന്നിൽത്തന്നെ സ്ഥിരപ്പെടുത്തുന്നതാണ് മനഃപ്രസാദം എന്നത്. ഉപകാരം ചെയ്തവനെന്നോ, ഉപദ്രവം ചെയ്തവനെന്നോ ഉള്ള വ്യത്യാസമില്ലാതെ മനസ്സിനെ ഏകനിലയിൽ നിർത്തുന്നതാണ് സൗമ്യത്വം. ക്രൂരതയില്ലായ്മയെന്ന് അർത്ഥം. മൗനം എന്നതിന്ന് വാക്കിനെ അടക്കൽ എന്നുമാത്രം അർത്ഥമല്ല. സഗുണമായ ശ്രീരാമശ്രീകൃഷ്ണാദിരൂപത്തേയോ, നിർഗുണമായ സച്ചിദാനന്ദബ്രഹ്മത്തേയോ ധ്യാനിക്കുകയും അതിന്നുവേണ്ടി വാക്കിനെ അടക്കുകയുംചെയ്യുക എന്നതാണ് മൗനം. അങ്ങനെയല്ലെങ്കിൽ വാക്കുകളൊന്നും ഉച്ചരിക്കാത്ത മൃഗാദികളും മൗനവ്രതമുള്ളവരാണെന്നു പറയാമല്ലോ. മനസ്സുകൊണ്ടു പലതും വിചാരിക്കയും ചിലപ്പോൾ ചിലർക്ക് ആ വിചാരങ്ങളെ അടക്കുവാൻ വയ്യാതെ ആംഗ്യങ്ങളാലോ, എഴുതിയിട്ടോ, മറ്റുവല്ലവിധത്തിലോ വെളിപ്പെടുത്തുന്ന മൗനവ്രതക്കാരുണ്ടെങ്കിൽ അവരുടെ ആ കഷ്ടപ്പാട് ഒരിക്കലും തപസ്സാകയില്ല. വിഷയങ്ങളിൽ പ്രവേശിക്കുന്ന താഴ്ന്ന മനസ്സിനെ ദോഷദൃഷ്ട്യാ ഉയർന്ന മനസ്സുകൊണ്ടുതന്നെ അടക്കുന്നതാണ് ആത്മവിനിഗ്രഹം. കാര്യാദികളെ ഏതൊന്നുകൊണ്ടു വിചാരിക്കുന്നുവോ അന്തർഭാഗത്തുള്ള ആ കരണമാണ് ഭാവം എന്നു പറയപ്പെടുന്നത്. അന്തഃകരണം എന്നാൽ മനസ്സ് എന്നു സാരം. അതിൽ രാഗാദിദോഷങ്ങൾ സ്പർശിക്കാതിരിക്കത്തക്കവിധം പരിശുദ്ധിവരുത്തുന്ന പരിശ്രമത്തിന്റെ ഫലത്തെയാണ് ഭാവസംശുദ്ധി എന്നു പറഞ്ഞിരിക്കുന്നത്. ഈ പറഞ്ഞവിധം മനസ്സിനെ ആക്കിത്തീർക്കുവാനുള്ള പരിശ്രമത്തെ മാനസികതപസ്സെന്ന് മഹർഷിമാർ പറയുന്നു.

17. ശ്രദ്ധയാ പരയാ തപ്തം
തപസ്തത് ത്രിവിധം നരൈഃ
അഫലാകാംക്ഷിഭിർയുക്തൈഃ
സാത്ത്വികം പരിചക്ഷതേ.

പരമമായ ശ്രദ്ധയോടുകൂടി, ഫലേച്ഛയില്ലാത്ത യോഗയുക്തന്മാരായ ജനങ്ങളാൽ അനുഷ്ഠിക്കപ്പെടുന്ന ആ മൂന്നുവിധമായ തപസ്സും സാത്ത്വികം എന്നു പറയപ്പെടുന്നു.

ഈ പറഞ്ഞ കായികം, വാചികം, മാനസികം എന്ന മൂന്നുതരം തപസ്സും സത്ത്വാദിഗുണങ്ങൾനിമിത്തം മൂന്നുവിധത്തിലായിരിക്കുമെന്നു പറയുന്നു. പരമേശ്വരനിൽ ഭക്തിയുള്ളവരും അതിനാൽ ഇതരഫലത്തെ ആഗ്രഹിക്കാത്തവരുമായ മനുഷ്യരാൽ അതിശ്രദ്ധയോടുകൂടെ ആചരിക്കപ്പെടുന്ന ആ മൂന്നുവിധമായ തപസ്സും സത്ത്വഗുണത്തിൽനിന്നുണ്ടാകുന്നതാകയാൽ സാത്ത്വികമെന്നു പറയുന്നു.

18. സത്കാരമാനപൂജാർത്ഥം
തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം
രാജസം ചലമധ്രുവം.

സൽകാരം, ബഹുമതി, പൂജ്യത ഇവ ലഭിക്കുന്നതിന്നു വേണ്ടിയും, ലോകരെ കാണിക്കാൻവേണ്ടി ഡംഭോടുകൂടിയും ചെയ്യപ്പെടുന്ന തപസ്സ് രാജസമാകുന്നു. അത് ചഞ്ചലവും അനിശ്ചിതവുമത്രേ.

"നല്ല മനുഷ്യൻ, വിദ്വാൻ, യോഗ്യൻ" എന്നു അന്യന്മാർ തന്നെ സ്തുതിക്കണം. തന്നെ കാണുന്നവർ എഴുന്നേറ്റുനില്ക്കുക മുതലായ കർമ്മങ്ങളാൽ ബഹുമാനിക്കണം. ഗന്ധം, പുഷ്പം, ദക്ഷിണ മുതലായവ തനിക്ക് മറ്റുള്ളവർ സമർപ്പിച്ചു പൂജിക്കണം. വേഷഭൂഷാദികളായ ആഡംബരങ്ങളെക്കൊണ്ടു താൻ യോഗ്യനാണെന്നു മറ്റുള്ളവരെ ധരിപ്പിക്കണം. ഇപ്രകാരമുള്ള വിചാരങ്ങളോടുകൂടി ഏതൊരു തപസ്സാചരിക്കുന്നുവോ. അതിന്റെ ഫലം, ഈ ലോകത്തിൽ മാത്രം സിദ്ധിക്കും. അത് ദേഹമാത്രോപയോഗിയാകയാൽ അതിന്ന് സ്ഥിരതയില്ല, എന്നുതന്നെയല്ല, അല്പസമയത്തേക്കുള്ള അല്പസുഖമേ അതിൽനിന്നു ലഭിക്കുകയുള്ളൂ. അതുകൊണ്ട് ആ തപസ്സ് രജോഗുണകാര്യമാണെന്ന് മഹർഷിമാർ അഭിപ്രായപ്പെടുന്നു.

19. മൂഢഗ്രാഹേണാത്മനോ യത്
പീഡയാ ക്രിയതേ തപഃ

പരസ്യോത്സാദനാർത്ഥം വാ

തത് താമസമുദാഹൃതം.

ദുരാഗ്രഹംമൂലം ആത്മാവിനെ അത്യന്തം പീഡിപ്പിച്ചുകൊണ്ടോ, അന്യരെ നശിപ്പിക്കുവാൻവേണ്ടിയോ, അനുഷ്ഠിക്കപ്പെടുന്നത് താമസികമായ തപസ്സാണ്.

കാര്യമേത്, അകാര്യമേത് എന്ന തിരിച്ചറിവില്ലാതിരിക്കെ താൻ ബുദ്ധിമാനാണെന്ന ഭാവത്തോടുകൂടെയോ, ശരീരത്തെ ക്ലേശിപ്പിച്ചുകൊണ്ടോ, ശത്രു നശിക്കണം എന്ന സങ്കല്പത്തോടുകൂടെ ആഭിചാരകർമ്മം ചെയ്തുകൊണ്ടോ, ചെയ്യുന്ന ഏതു തപസ്സും തമോഗുണം നിമിത്തം ഉണ്ടാകുന്നതാണ്. ഇങ്ങനെ സത്വാദിഗുണങ്ങൾ നിമിത്തം തപസ്സ് മൂന്നുവിധത്തിലാണെന്നു കാണിക്കുന്നു മോക്ഷം അർത്ഥിക്കുന്നവൻ സാത്വികമായ തപസ്സുമാത്രമേ ചെയ്യാവൂ എന്നു ധരിപ്പിക്കുകയാണ് ഇതിന്റെ പ്രയോജനം.

20. ദാതവ്യമിതി യദ്ദാനം

ദീയതേഽനുപകാരിണേ

ദേശേ കാലേ ച പാത്രേ ച

തദ്ദാനം സാത്ത്വികം സ്മൃതം.

ദാനം ചെയ്യേണ്ടത് കർത്തവ്യമാണ് എന്നുള്ള നിഷ്ഠയോടുകൂടി പ്രത്യുപകാരം ആഗ്രഹിക്കാതെ യോഗ്യനായവന് യോഗ്യമായ ദേശത്തിൽവെച്ച് യോഗ്യമായ കാലത്തിൽ നല്കപ്പെടുന്ന ദാനം സാത്വികമാകുന്നു.

ഇനി ദാനത്തിന്റെ മൂന്നുവിധങ്ങൾ കാണിക്കുന്നു. കൊടുക്കേണ്ടതാവശ്യമാണ്. എപ്പോഴെങ്കിലും ഏതെങ്കിലും വിധത്തിൽ ഉപകാരം ചെയ്ത ഒരുവന്ന് ആ ഉപകാരത്തിന്റെ ഓർമ്മവെച്ചു കൊടുക്കുന്നുവെങ്കിൽ അതു ദാനമല്ല എന്ന ബോധത്തോടു കൂടെ നല്കുക. ഗംഗാതീരം, കാശി, രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളിൽവെച്ചു നല്കുക. സദാചാരനിഷ്ഠൻ, കുടുംബി, ദരിദ്രൻ എന്നിങ്ങനെയുള്ള സൽപാത്രത്തിൽ നല്കുക. ഗ്രഹണം, സംക്രാന്തി മുതലായ പുണ്യകാലങ്ങളിൽ പ്രതിഫലം കാംക്ഷിക്കാതെ സമർപ്പിക്കുക. അന്നം, പശു, ധനം, ഗൃഹം എന്നിവ മുൻപറഞ്ഞ ദാനങ്ങളായി നല്കുക. ഇവയൊക്കെ സത്വഗുണത്തിൽനിന്നുണ്ടാകുന്ന ദാനമാണെന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

21. യത്തു പ്രത്യുപകാരാർത്ഥം

ഫലമുദ്ദിശ്യ വാ പുനഃ

ദീയതേ ച പരിക്ലിഷ്ടം

തദ്ദാനം രാജസം സ്മൃതം.

പ്രത്യുപകാരം പ്രതീക്ഷിച്ചോ, ഫലം (എന്തെങ്കിലും സ്വാർത്ഥലാഭം) ഉദ്ദേശിച്ചോ ക്ലേശിച്ച് (മനസ്സില്ലാമനസ്സോടെ) നല്കപ്പെടുന്ന ദാനം രാജസമത്രേ.

പ്രത്യുപകാരത്തിന്നായി നല്കുന്നതും, ഫലകാംക്ഷയോടുകൂടെ നല്കുന്നതും, സന്മനസ്സില്ലാതെ നല്കുന്നതും, മനസ്സിൽ ക്ലേശത്തോടെ നല്കുന്നതുമായ ദാനം രജോഗുണകാര്യമെന്നു പറയപ്പെട്ടിരിക്കുന്നു.

22. അദേശകാലേ യദ്ദാന-

മപാത്രേഭ്യശ്ച ദീയതേ

അസത്കൃതമവജ്ഞാതം

തത്താമസമുദാഹൃതം.

അയോഗ്യമായ ദേശത്തിലും കാലത്തിലും അയോഗ്യപാത്രങ്ങൾക്ക് (അയോഗ്യന്മാർക്ക്) സൽക്കരിക്കാതേയും (ആദരിക്കാതേയും) അവജ്ഞയോടുകൂടിയും ചെയ്യപ്പെടുന്ന ദാനം താമസമെന്ന് പറയപ്പെടുന്നു.

ദേശം, കാലം, പാത്രം എന്നിവ നോക്കാതെ വല്ലപ്പോഴും വല്ലയിടത്തുംവെച്ച്, അർഹതയില്ലാത്ത ആർക്കെങ്കിലും, അർഘ്യപാദ്യാദികൾകൊണ്ട് പൂജിക്കാതേയും, നിന്ദാവാക്കുകൾ പറഞ്ഞ് അവരെ അവമാനിച്ചുകൊണ്ടും 'കൊണ്ടുപോയി തിന്ന്' എന്നും മറ്റും പറഞ്ഞുകൊടുക്കുന്ന ദാനം തമോഗുണപ്രയുക്തമാണെന്നു പറയുന്നു.

23. ഓം തത് സദിതി നിർദ്ദേശോ

ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ

ബ്രാഹ്മണാസ്തേന വേദാശ്ച

യജ്ഞാശ്ച വിഹിതാഃ പുരാ.

ഓം (ബ്രഹ്മത്തിന്റെ മുഖ്യമായ നാമം) തത് (അത് അവാച്യമായത്), സത് (ഉള്ളത്) എന്ന് ബ്രഹ്മത്തിന് മൂന്നുവിധമായ സംജ്ഞകൾ അറിയപ്പെടുന്നുണ്ട്. അതിനാലാണ് (ബ്രഹ്മത്താൽ) പണ്ട് ബ്രാഹ്മണരും (ബ്രഹ്മജ്ഞരും) വേദങ്ങളും യജ്ഞങ്ങളും സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്.

ദേശം, കാലം, പാത്രം, ദ്രവ്യം, മന്ത്രം, തന്ത്രം എന്നിവയുടെ സ്വരൂപം അറിയാതെ ചെയ്യുന്ന കർമ്മങ്ങൾക്കൊന്നും സൽഫലമില്ലെന്നാണല്ലോ നിശ്ചയിച്ചത്. എല്ലാവർക്കും എല്ലാം അറിഞ്ഞ് ചെയ്യുവാൻ സാധിക്കുകയുമില്ല. അതുകൊണ്ട് വേദോക്തകർമ്മങ്ങളിൽ ഏർപ്പെടുന്നത് നിഷ്ഫലമാണല്ലോ. ആ ശങ്കയെ പരിഹരിക്കുവാൻ മന്ത്രതന്ത്രാദികൾനിമിത്തം സംഭവിക്കുന്ന വൈഗുണ്യം (ഗുണമില്ലായ്മയെ) തീർക്കുവാനുള്ള ഉപായം ഉപദേശിക്കുന്നു. 'ഓം' – 'തത്' – 'സത്' എന്ന മൂന്നും ബ്രഹ്മവാചകമാകുന്നു. ബ്രഹ്മത്തിന്റെ പേരാകുന്നു 'ഓമിതി ബ്രഹ്മ' –, 'തത്ത്വമസി', 'സദേവ സൗമ്യ' എന്ന ശ്രുതിവാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. ഉദ്ദാലകൻ മുതലായ മഹർഷിമാർ ബ്രഹ്മവാചകങ്ങളായി ആ മൂന്നു പദങ്ങളെ ഉപയോഗിച്ചിട്ടുണ്ട്. ആ വാചകങ്ങളെ ഉച്ചരിച്ചുകൊണ്ട് തപസ്സ്, ദാനം, യജ്ഞം എന്ന കർമ്മങ്ങളെ അവസാനിപ്പിക്കണം. എന്നാൽ കർമ്മം സൽഫലത്തെ ഉണ്ടാക്കും. ആ മൂന്ന് നാമങ്ങളിൽനിന്നാണ് സൃഷ്ടിയുടെ ആരംഭത്തിൽ ബ്രാഹ്മണരും ഋഗ്വാദിവേദങ്ങളും ശ്രൗതസ്മാർത്താദി കർമ്മങ്ങളും ഉണ്ടായിരിക്കുന്നത്. അതുകൊണ്ട് നാമത്രയത്തിന്റെ പരിശുദ്ധിയും, മാഹാത്മ്യവും എത്രയാണെന്ന് ആർക്കും നിശ്ചയിക്കുവാൻ കഴികയില്ല. ആ ഓരോ പദത്തിന്റെ ഉച്ചാരണവും സർവ്വപാപങ്ങളും നശിക്കുവാനുള്ള മഹത്തായ പ്രായശ്ചിത്തമാകുന്നു. ശ്രദ്ധയോടും ഭക്തിയോടുംകൂടി കർമ്മങ്ങളെ നടത്തുകയും ഈ മന്ത്രാക്ഷരങ്ങളെ സമഗ്രമായോ ഓരോന്നായിട്ടോ ഉച്ചരിക്കുകയും ചെയ്താൽ കർമ്മങ്ങളിൽനിന്ന് സൽഫലം ലഭിക്കുന്നതാണ്.

24. തസ്മാദോമിത്യുദാഹൃത്യ

യജ്ഞദാനതപഃക്രിയാഃ

പ്രവർത്തന്തേ വിധാനോക്താഃ

സതതം ബ്രഹ്മവാദിനാം.

അതുകൊണ്ട് 'ഓം' എന്ന് ഉച്ചരിച്ചിട്ട് ബ്രഹ്മവാദികൾ (വേദജ്ഞർ) വിഹിതങ്ങളായ യജ്ഞം, ദാനം, തപസ്സ്, എന്നീ ക്രിയകൾ സർവ്വദാ അനുഷ്ഠിക്കുന്നു.

എങ്ങനെയാണ് നാമത്രയത്തെ ഉപയോഗിക്കേണ്ടതെന്ന് ഉപദേശിക്കുന്നു. മുമ്പു പറഞ്ഞ നാമത്രയം ബ്രഹ്മവാചകവും അതീവ ശുദ്ധികരവും ആയതുകൊണ്ട് കർമ്മങ്ങളുടെ ആരംഭത്തിലും അവസാനത്തിലും 'ഓം' എന്നുച്ചരിച്ച് വേദങ്ങളുടേയും വേദാർത്ഥങ്ങളുടേയും മഹിമയും രഹസ്യവും അറിയുന്ന ബ്രാഹ്മണർ ചെയ്യുന്ന വിധിപ്രകാരമുള്ള യജ്ഞദാനാദികളായ എല്ലാ ക്രിയകളും അശ്രദ്ധകൊണ്ടോ അംഗവൈകല്യംകൊണ്ടോ സംഭവിക്കാവുന്ന എല്ലാ ദോഷങ്ങളും നീങ്ങി സമ്പൂർണ്ണഫലപ്രദങ്ങളായിത്തന്നെ ഭവിക്കുന്നു. പ്രണവം എങ്ങനെ ഉപയോഗിക്കണം എന്നാണ് ഇവിടെ സ്പഷ്ടമാക്കിയിരിക്കുന്നത്.

25. തദിത്യനഭിസന്ധായ
ഫലം യജ്ഞതപഃക്രിയാഃ
ദാനക്രിയാശ്ച വിവിധാഃ
ക്രിയന്തേ മോക്ഷകാംക്ഷിഭിഃ

'തത്' എന്നുച്ചരിച്ചിട്ട് മോക്ഷേച്ഛുക്കൾ ഫലത്തിൽ ആഗ്രഹമില്ലാതെ വിവിധങ്ങളായ യജ്ഞങ്ങളും, തപസ്സുകളും, ദാനങ്ങളും ചെയ്യുന്നു.

ഇനി തച്ഛബ്ദപ്രയോഗത്തെ പറയുന്നു. മോക്ഷം മാത്രം ആഗ്രഹിക്കുന്നവരാൽ. ഫലസങ്കല്പംകൂടാതെ ചിത്തശുദ്ധിക്കു വേണ്ടി മാത്രം ഈശ്വരാർപ്പണബുദ്ധിയോടെ 'തത്' എന്ന പദത്തെ ഉച്ചരിച്ചിട്ട് (ഉദാഹൃത്യ എന്ന പദം മുമ്പത്തെ ശ്ലോകത്തിൽനിന്നിവിടേയും എടുക്കണം) യജ്ഞം, ദാനം, തപസ്സ് എന്ന് കർമ്മങ്ങളും മറ്റു പല വിധ ദാനകർമ്മങ്ങളും ചെയ്യുന്നു.

26. സദ്ഭാവേ സാധുഭാവേ ച
സദിത്യേതത് പ്രയുജ്യതേ
പ്രശസ്തേ കർമ്മണി തഥാ
സച്ഛബ്ദഃ പാർത്ഥ! യുജ്യതേ.

ഹേ പാർത്ഥാ! 'ഉള്ളത്' എന്ന അർത്ഥത്തിലും 'ശുഭം' എന്ന അർത്ഥത്തിലും 'സത്' എന്ന ശബ്ദം വ്യവഹരിക്കപ്പെടുന്നു. അപ്രകാരം പ്രശസ്തമായ കർമ്മത്തിലും 'സത്' എന്ന ശബ്ദം തന്നെ പ്രയോഗിക്കപ്പെടുന്നു.

'ഓം 'തത്' എന്ന രണ്ടു പദങ്ങളുടെ ഉപയോഗത്തെ പറഞ്ഞതിന്നുശേഷം 'സത്' എന്ന ശബ്ദത്തിന്റെ ഉപയോഗത്തെ പറയുന്നു. എടോ അർജ്ജുനാ! സൽഭാവത്തിൽ സച്ഛബ്ദത്തെ ഉപയോഗിക്കും. എല്ലാം ബ്രഹ്മംതന്നെ എന്ന് പറയേണ്ടതായ അവസരത്തിൽ എല്ലാം 'സത്ത്' തന്നെയെന്ന് പറയും. 'സതഃ ഭാവഃ' സത്തിന്റെ ഉണ്മയെ കാണിക്കുവാൻ 'സത്ത്' എന്ന പദ പ്രയോഗം മതി എന്നു സാരം. അല്ലെങ്കിൽ ഉള്ളതായ വസ്തുവിനെ കാണിപ്പാൻ 'സോമസുന്ദരന്ന് പുത്രനുണ്ട്' 'അരവിന്ദന്ന് അറിവുണ്ട്', എന്നും മറ്റും കാണിക്കുവാൻ സത്തെന്നുപയോഗിക്കും. സദ്വൃത്തിയെ കാണിപ്പാൻ സാധു (നല്ലത്) എന്ന അർത്ഥത്തിലും സച്ഛബ്ദത്തെ ഉപയോഗിക്കും. അതുപോലെ കർമ്മത്തിന്റെ ശ്രേഷ്ഠതയെ കാണിക്കുവാൻ സത്കർമ്മം എന്നും ഉപയോഗിക്കും. ഇങ്ങനെ 'സത്' എന്ന ശബ്ദത്തിന്റെ പ്രയോഗം ലോകത്തിലും വേദത്തിലും പ്രകാരഭേദത്തേയും ശുദ്ധിയേയും കാണിപ്പാനുപയോഗിക്കും. 'സദേവ സൗമ്യേദം' ഇത്യാദി വൈദികപ്രയോഗം, 'സൽകർമ്മേദം' ഇതു സൽക്കർമ്മമാണ്, 'സൽപുരുഷോയം' ഇവൻ സൽപുരുഷനാണ് ഇപ്രകാരമുള്ള ലൗകിക പ്രയോഗംകണ്ട് അറിഞ്ഞുകൊള്ളേണ്ടതാണ്.

27. യജ്ഞേ തപസി ദാനേ ച
സ്ഥിതിഃ സദിതി ചോച്യതേ
കർമ്മ ചൈവ തദർത്ഥീയം
സദിത്യേവാഭിധീയതേ.

യജ്ഞത്തിലും, തപസ്സിലും, ദാനത്തിലുമുള്ള സ്ഥിതി (സ്ഥിരഭാവം) 'സത്' എന്ന് അറിയപ്പെടുന്നു. അവയെ (യജ്ഞാദികളെ) ഉദ്ദേശിച്ചുള്ള കർമ്മവും സത് എന്നുതന്നെ പറയപ്പെടുന്നു.

തപസ്സു മുതലായ ശാരീരാദികർമ്മത്തിലും യജ്ഞാദിശ്രൗതകർമ്മത്തിലും കന്യാദാനം മുതലായ ശുഭകർമ്മത്തിലും പ്രവേശിക്കുമ്പോൾ ശ്രദ്ധക്കുറവുകൊണ്ട് ദോഷം നേരിടാതിരിക്കുവാൻ സത്തായി ഭവിക്കണം (നന്നായിവരണം) എന്ന പ്രാർത്ഥനാർത്ഥത്തിലും സച്ഛബ്ദത്തെ ഉപയോഗിക്കും. 'തദർത്ഥീയം' എന്നതിലെ സത് എന്ന പദത്തിന്ന് ലോകത്തിലും ശാസ്ത്രത്തിലും പ്രസിദ്ധനായിരിക്കുന്ന പരമേശ്വരൻ എന്നർത്ഥം ഗ്രഹിക്കേണ്ടതാണ്. അപ്പോൾ ഈശ്വരപ്രസാദത്തിന്നുള്ള ഏതൊരു കർമ്മവും (ദുഷ്ടനിഗ്രഹം ശിഷ്ടപരിപാലനം മുതലായ എല്ലാ കർമ്മങ്ങളും) അവയുടെ ബാഹ്യസ്വരൂപം എന്തുതന്നെയായാലും ആന്തരാർത്ഥത്തിൽ അതിനേയും സത്തെന്നുതന്നെ പറയാം.

28. അശ്രദ്ധയാ ഹുതം ദത്തം
തപസ്തപ്തം കൃതം ച യത്
അസദിത്യുച്യതേ പാർത്ഥ
ന ച തത് പ്രേത്യ നോ ഇഹ.

ശ്രദ്ധയില്ലാതെ ചെയ്യപ്പെടുന്ന ഹോമം, ദാനം, തപസ്സ്, മറ്റു കർമ്മങ്ങൾ എല്ലാം അസത്ത് എന്ന് അറിയപ്പെടുന്നു. ഹേ പാർത്ഥാ! താദൃശകർമ്മത്താൽ ഇഹലോകത്തിലോ പരലോകത്തിലോ പ്രയോജനമില്ല.

ഉത്തമവിശ്വാസമില്ലാതെ ശാസ്ത്രവിധിയിലും, സദാചാരത്തിലും, ശ്രൗതസ്മാർത്തകർമ്മങ്ങളിലെ അഗ്നിയിൽ ഹോമിക്കുക, അന്നാദിദാനം ചെയ്യുക. തപസ്സാചരിക്കുക, സ്തോത്രമന്ത്രജപാദികളായ മറ്റു കർമ്മങ്ങൾ ചെയ്യുക, മുതലായവയെല്ലാം നിഷ്ഫലമാണ്. എന്തുകൊണ്ടെന്നു പറയാം: ഭക്തിയും ശ്രദ്ധയുമില്ലാത്ത ഏതൊരു കർമ്മവും പരലോകസുഖത്തിന്ന് കാരണമാവുകയില്ല. ഇഹലോകത്തിലും സുഖം നല്കുകയില്ല. ദേവന്മാരും ശിഷ്ടന്മാരും സ്വീകരിക്കാത്ത ആവക കർമ്മങ്ങൾകൊണ്ട്, യാതൊരു ഫലവും ലഭിക്കയില്ല. 'ഓം' മുതലായ മന്ത്രോച്ചാരണമുണ്ടായാലും അവ സൽഫലപ്രദങ്ങളാവുകയില്ലെന്നാണ് അഭിപ്രായം. ഓമിത്യാദിമന്ത്രോച്ചാരണംകൊണ്ട് വൈകല്യം നീങ്ങുമെന്നല്ലേ നിശ്ചയിച്ചത്? പിന്നെ അതിന്നു വിപരീതം പറയുന്നത് എന്താണ് എന്നു ചോദിച്ചേക്കാം. ശങ്കിക്കേണ്ട, ശ്രദ്ധാഭക്തിസഹിതം ചെയ്യുന്ന കർമ്മങ്ങളിലും പലവിധത്തിൽ വൈകല്യം നേരിടും. ആ ദോഷം നീങ്ങാൻ ഓം മുതലായ മന്ത്രങ്ങളുടെ ഉച്ചാരണം കാരണമാകും. ശ്രദ്ധയില്ലാതെ കാട്ടിക്കൂട്ടുന്ന കർമ്മത്തിന്ന് ഒരുവിധത്തിലും സൽഫലം സിദ്ധിക്കയില്ലെന്നറിഞ്ഞുകൊള്ളണം. ശ്രദ്ധാരഹിതന്ന് 'ഓം' മുതലായ മന്ത്രത്തിലും ശ്രദ്ധയുണ്ടാകയില്ലല്ലൊ. പിന്നെ എങ്ങനെ ഫലം സിദ്ധിക്കും? ആയതുകൊണ്ട് ശ്രദ്ധ ഏറ്റവും ആവശ്യമാണ്. അതില്ലാത്തവന്ന് കർമ്മത്തിൽനിന്ന് സൽഫലം ലഭിക്കയില്ല. ഈ കാര്യം തീർച്ചയാണ്.

### അദ്ധ്യായം 18

**42. മോക്ഷസന്ന്യാസയോഗം** – ഇവിടെ വിവരിച്ച എല്ലാ വസ്തുതകളേയും ഒന്നുകൂടി ചുരുക്കത്തിൽ പറഞ്ഞുകൊണ്ട് ഈ ഉപദേശവ്യാപാരത്തിൽനിന്ന് വിരമിക്കുവാൻ ഭഗവാൻ ആഗ്രഹിച്ചു. എന്നാൽ അർജ്ജുനന്ന് സന്ന്യാസശബ്ദത്തിന്റേയും, ത്യാഗശബ്ദത്തിന്റേയും അർത്ഥങ്ങൾക്കുള്ള അന്തരം എന്തെന്നറിയണമെന്ന് ആഗ്രഹമുദിച്ചു.

അർജ്ജുനൻ ചോദിച്ചു: "അല്ലയോ ഭഗവാനേ, സന്ന്യാസശബ്ദത്തിന്റെ പൊരുളെന്താണെന്ന് അറിയുവാൻ എനിക്കാഗ്രഹമുണ്ട്. അതുപോലെ ത്യാഗശബ്ദത്തിന്റെ പൊരുളും വേർതിരിച്ചറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു."

സന്ന്യാസശബ്ദവും ത്യാഗശബ്ദവും അവിടവിടെ പലപ്രാവശ്യം പ്രയോഗിച്ചിട്ടുണ്ടെങ്കിലും അവയുടെ അർത്ഥങ്ങളെ നിഷ്കർഷിച്ചു വെളിപ്പെടുത്തിയിട്ടില്ല എന്നു ഭഗവാനുതന്നെ തോന്നി. അതുകൊണ്ട് അർജ്ജുനന്റെ ചോദ്യത്തിന്ന് ഉത്തരം പറയുവാൻ ഭഗവാൻ തീർച്ചയാക്കി:

"അശ്വമേധാദികളായ കാമ്യകർമ്മങ്ങളുടെ പരിത്യാഗത്തേയാണ് സന്ന്യാസശബ്ദംകൊണ്ടു പണ്ഡിതന്മാർ ഉദ്ദേശിക്കുന്നത്. നിത്യങ്ങൾ നൈമിത്തികങ്ങൾ എന്നിങ്ങനെ അനുഷ്ഠിക്കപ്പെടേണ്ട എല്ലാ കർമ്മങ്ങളുടേയും, തന്നിൽ വന്നുചേരുന്ന ഫലത്തിന്റെ പരിത്യാഗമാണ് സർവ്വകർമ്മഫലത്യാഗം. അതിനെ പണ്ഡിതന്മാർ ത്യാഗശബ്ദം കൊണ്ടു പറയുന്നു. സന്ന്യാസശബ്ദവും ത്യാഗശബ്ദവും എല്ലാവിധത്തിലും പരിത്യാഗമെന്ന

ഒരേ അർത്ഥംതന്നെയാണ് പ്രതിപാദിക്കുന്നത്. ഘടം, പടം എന്ന ശബ്ദങ്ങളെപ്പോലെ അവ ഭിന്നാർത്ഥത്തെ കുറിക്കുന്നില്ല. സന്ന്യാസമെന്നതിന്ന് 'കാമ്യകർമ്മപരിത്യാഗ' മെന്നും ത്യാഗമെന്നതിന്ന് 'ഫലപരിത്യാഗ' മെന്നും അർത്ഥം പറഞ്ഞിരിക്കുന്നതിൽനിന്ന് ഇത്രമാത്രമേ ധരിക്കേണ്ടതുള്ളൂ. നിത്യങ്ങളും നൈമിത്തികങ്ങളുമായ കർമ്മങ്ങൾക്ക് ഫലമില്ലാത്തതുകൊണ്ട് അവയുടെ ഫലങ്ങളുടെ ത്യാഗമെന്നത് വന്ധ്യയുടെ പുത്രത്യാഗം പോലെ അസംഭാവ്യമല്ലേ എന്നു ചോദിക്കുന്നവരുണ്ട്. അതു ശരിയല്ല. നിത്യ കർമ്മങ്ങൾക്കും ഫലമുണ്ട് എന്നാണ് എന്റെ അഭിപ്രായം. അതിനെപ്പറ്റി ഞാൻ പിന്നെ വിവരിക്കാം. മുമുക്ഷുക്കൾ ബന്ധഹേതുത്വംവഴി ദോഷവത്തായ എല്ലാ കർമ്മങ്ങളും ഉപേക്ഷിക്കണമെന്നാണ് ചില പണ്ഡിതന്മാരുടെ അഭിപ്രായം. മുമുക്ഷുക്കളായാലും യജ്ഞദാനതപഃ കർമ്മങ്ങൾ ത്യജിക്കരുതെന്നു വേറെ ചിലരും അഭിപ്രായപ്പെടുന്നു. ഈ വ്യത്യസ്തമായ അഭിപ്രായങ്ങൾ കർമ്മാധികാരികളായ മുമുക്ഷുക്കളെ സംബന്ധിച്ചുള്ളവയാണ്. ജ്ഞാനനിഷ്ഠന്മാരെ അതു ബന്ധിക്കുന്നില്ല. കർമ്മാധികാരത്തിൽനിന്നും ഉയർന്നുപോയിട്ടുള്ളവരും ജ്ഞാനനിഷ്ഠന്മാരുമായ സന്ന്യാസികളെ സംബന്ധിച്ച് കർമ്മങ്ങൾക്കു ബന്ധമില്ല എന്ന വസ്തുത വാദമറ്റതാണ്. ത്യാഗത്തെക്കുറിച്ചുള്ള എന്റെ ദൃഢമായ അഭിപ്രായമെന്തെന്നു ഞാൻ വ്യക്തമാക്കാം. ത്യാഗസന്ന്യാസശബ്ദങ്ങൾകൊണ്ട് വാച്യമായ അർത്ഥം ഒന്നു തന്നെയാണ്. അത് അനാത്മജ്ഞനായ കർമ്മാധികാരിയെ സംബന്ധിച്ചിടത്തോളവും സാത്ത്വികം, രാജസം, താമസം എന്ന് മൂന്നുപ്രകാരത്തിലുണ്ടെന്നാണ് ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചിട്ടുള്ളത്. ഇതു പരമാർത്ഥദർശിയെ സംബന്ധിക്കുന്ന കാര്യമല്ല. ദുർജ്ഞേയമായ ഈ വസ്തുതയെക്കുറിച്ചുള്ള തീരുമാനം സർവ്വജ്ഞനായ എന്നിൽനിന്നു തന്നെ നീ കേൾക്കേണ്ടതായിരിക്കുന്നു. ഉപേക്ഷിക്കുവാൻ പാടില്ലാത്തതാണ് യജ്ഞം, ദാനം, തപസ്സ് എന്നീ മൂന്നുതരം കർമ്മവും. അവയെ തീർച്ചയായും അനുഷ്ഠിക്കതന്നെ വേണം. യജ്ഞവും ദാനവും തപസ്സും കർമ്മഫലത്തിൽ ആഗ്രഹമില്ലാത്ത വിദ്വാന്മാർക്ക് വിശുദ്ധിക്കു കാരണങ്ങളാണ്. ആസക്തിയും ഫലവും ഉപേക്ഷിച്ച് ഈ കർമ്മങ്ങളെ അനുഷ്ഠിക്കുകതന്നെ വേണമെന്നാണ് എന്റെ സുനിശ്ചിതമായ അഭിപ്രായം. പാവനമായ ഈ നിത്യകർമ്മത്തെ പരിത്യജിക്കുന്നത് അജ്ഞനും കർമ്മാധികാരിയുമായ മുമുക്ഷുവിനെ സംബന്ധിച്ചിടത്തോളം ഒരുതരത്തിലും ഉപപന്നമല്ല. അജ്ഞാനംകൊണ്ട് ആ വക കർമ്മങ്ങളെ പരിത്യജിക്കുന്നപക്ഷം ആ പരിത്യാഗത്തെ താമസമെന്നു പറയാം. കായക്ലേശം ഭയപ്പെട്ട് ദുഃഖമെന്നുകരുതി ചെയ്യുന്ന കർമ്മപരിത്യാഗം രാജസമാണ്. ജ്ഞാനപൂർവ്വകമായ സർവ്വകർമ്മപരിത്യാഗത്തിന്റെ മോക്ഷരൂപമായ ഫലം അത്തരം ത്യാഗംകൊണ്ടു ലഭിക്കുന്നതല്ല. കർത്തവ്യമെന്ന നിലയിൽ നിത്യകർമ്മം സംഗവും ഫലവും ഉപേക്ഷിച്ച് ആര് അനുഷ്ഠിക്കുന്നുവോ അവന്ന് ആ നിത്യകർമ്മങ്ങളിലുള്ള സംഗഫലപരിത്യാഗത്തെയാണ് സാത്ത്വികമെന്നു പറയുന്നത്. കർമ്മാധികാരിയായ മുമുക്ഷു സംഗവും ഫലാഭിസന്ധിയും വെടിഞ്ഞ് നിത്യമായ കർമ്മം ചെയ്യുന്നതായാൽ ഫലരാഗാദികൾ കൊണ്ടു കലങ്ങിമറിയാതെ അവന്റെ അന്തഃകരണം ആ നിത്യകർമ്മങ്ങൾകൊണ്ടുതന്നെ ക്രമേണ സംസ്കരിക്കപ്പെട്ട് വിശുദ്ധിയെ പ്രാപിക്കുന്നതാണ്. ആത്മതത്ത്വത്തെ ഗ്രഹിക്കുവാൻ വിശുദ്ധവും പ്രസന്നവുമായ അന്തഃകരണം സമർത്ഥമായിത്തീരും. വിശദ്ധാന്തഃകരണനും ആത്മാഭിമുഖനുമായിരിക്കുന്ന മുമുക്ഷുവിന് ഇങ്ങനെ നിത്യകർമ്മാനുഷ്ഠാനംകൊണ്ട് ക്രമേണ ആത്മജ്ഞാനനിഷ്ഠതന്നെ സംഭവിക്കുന്നതാണ്. ശരീരാരംഭം വഴിക്ക് സംസാരത്തിന്ന് കാരണമെന്നനിലയിൽ അശോഭനമായ കാമ്യകർമ്മങ്ങളേയും അവൻ ദ്വേഷിക്കുകയില്ല. അതുപോലെ നിത്യവും ശോഭനവുമായ കർമ്മം സത്ത്വശുദ്ധിയും ജ്ഞാനോൽപത്തിയും, ജ്ഞാനനിഷ്ഠയുംവഴി മോക്ഷകാരണമായി ത്തീരുമെന്നുള്ളതുകൊണ്ട് അതിൽ പ്രീതി കൈക്കൊള്ളുമെന്നതും അവനെ സംബന്ധിച്ചിടത്തോളം സംഭവിക്കുകയില്ല. ത്യാഗിയും ആത്മാനാത്മവിവേകവിജ്ഞാനത്തിന്ന് കാരണമായ സത്ത്വത്തോടുകൂടിയവനും, ആത്മജ്ഞാനരൂപമായ പ്രജ്ഞയുള്ളവനുമായ അവൻ ആത്മസ്വരൂപാവസ്ഥാനംതന്നെയാണ്. പരമമായ മോക്ഷസാധനം വേറെയൊന്നല്ല എന്ന ദൃഢമായ നിശ്ചയത്തോടുകൂടിത്തന്നെയിരിക്കും. കർമ്മാധികൃതനും മുമുക്ഷുവുമായ പുരുഷൻ ഈ പറഞ്ഞപ്രകാരത്തിൽ കർമ്മയോഗം അനുഷ്ഠിച്ചുകൊണ്ട് ക്രമേണ സംസ്കൃതാത്മാവായി ജന്മാദിവിക്രിയാരഹിതത്ത്വംകൊണ്ട് നിഷ്ക്രിയനായി പ്രശോഭിക്കുന്ന ആത്മാവിനെത്തന്നെ സ്വന്തം ആത്മാവെന്നറിഞ്ഞ് സർവ്വകർമ്മങ്ങളും മനസ്സുകൊണ്ട് സന്ന്യസിച്ച് ചെയ്യുക, ചെയ്യിക്കുക എന്ന വ്യാപാരങ്ങൾകൂടാതെ നൈഷ്കർമ്മ്യരൂപമായ ജ്ഞാനനിഷ്ഠം അനുഭവിക്കുമെന്നാണ് ഈ പറഞ്ഞതിന്റെ സാരം. ദേഹംതന്നെയാണ് ആത്മാവെന്ന അഭിമാനത്തോടുകൂടിയ അജ്ഞനായ ഒരു ദേഹിക്ക് കർമ്മങ്ങളെ നിശ്ശേഷം ഉപേക്ഷിക്കുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് അജ്ഞനായ കർമ്മാധികാരി നിത്യകർമ്മങ്ങളെ ചെയ്യുകയും കർമ്മഫലത്തേയും കർമ്മഫലാഭിസന്ധിയേയും ത്യജിക്കുകയും ചെയ്യുന്നതായാൽ കർമ്മിയാണെങ്കിലും അവനെ ത്യാഗി എന്നു പറയാം. ഇതിൽനിന്നും പരമാർത്ഥദർശിയും, ദേഹാത്മഭാവരഹിതനുമായ ദേഹിക്കുമാത്രമേ സർവ്വകർമ്മസന്ന്യാസം സാദ്ധ്യമാകയുള്ളൂ എന്നു സിദ്ധിക്കുന്നു.

കർമ്മഫലം അനിഷ്ടം, ഇഷ്ടം, മിശ്രം എന്നു മൂന്നുവിധമാണ്. ധർമ്മാധർമ്മരൂപമാണ് ആ കർമ്മം. നരകം, തിര്യക്കുകൾ മുതലായവയാണ് അനിഷ്ടഫലം. ദേവതാദിരൂപമാണ് ഇഷ്ടഫലം. മനുഷ്യരൂപമായ ഫലത്തെ മിശ്രമെന്നു പറയുന്നു. ഇഷ്ടവും അനിഷ്ടവുംകൂടിക്കലർന്നിരിക്കുന്നതുകൊണ്ടാണ് അതിനെ അങ്ങനെ പറയുന്നത്. ഈ കർമ്മഫലം അവിദ്യാകൃതവും ഇന്ദ്രജാലം, മായ, ഇവയെപ്പോലെ ഉള്ളതും മഹാമോഹത്തെ ഉളവാക്കുന്നതും ജീവാത്മനിഷ്ഠവുമായ ഒന്നാണ്. ഇപ്രകാരമുള്ള ഫലം പരമാർത്ഥസന്ന്യാസികളല്ലാത്തവരും അജ്ഞരും കർമ്മികളുമായ അത്യാഗികൾ ശരീരനാശത്തിന്നുശേഷം അനുഭവിക്കുന്നതാണ്. പരമാർത്ഥസന്യാസികളും പരമഹംസപരിവ്രാജകന്മാരും കേവലജ്ഞാനനിഷ്ഠന്മാരുമായവർ ഈ കർമ്മഫലം അനുഭവിക്കുന്നതല്ല. സമ്യഗ്ദർശനനിഷ്ഠകൊണ്ടു മാത്രം അവിദ്യാദികളാകുന്ന സംസാര ബീജങ്ങളെ ഉന്മൂലനം ചെയ്യാൻ സാധിക്കയില്ലെന്നാണ് ഇതിന്റെ ചുരുക്കം. അതുകൊണ്ട് പരമാർത്ഥദർശികൾക്കുമാത്രമേ അശേഷകർമ്മസന്ന്യാസിത്വം സംഭവിക്കുകയുള്ളൂ. ക്രിയാകാരകഫലങ്ങൾ ആത്മാവിൽ പരമാർത്ഥത്തിൽ ഉണ്ടായിരിക്കുകയില്ലെന്നും അവിദ്യകൊണ്ട് അവ ഉണ്ടെന്നുതോന്നുകമാത്രമാണ് ചെയ്യുന്നതെന്നും പരമാർത്ഥദർശി ധരിക്കുന്നു. എന്നാൽ ക്രിയാകാരകഫലങ്ങളെ ആത്മാവായും ആത്മനിഷ്ഠങ്ങളായും അജ്ഞൻ കാണുന്നതുകൊണ്ട് അവന് അശേഷകർമ്മസന്ന്യാസം സംഭവിക്കുകയില്ല. എടോ അർജ്ജുനാ, സർവ്വകർമ്മഫലസമാപ്തി വരുത്തുന്ന വേദാന്തശാസ്ത്രത്തിൽ സർവ്വകർമ്മങ്ങളുടേയും നിഷ്പത്തിക്കായി അഞ്ചു കാരണങ്ങൾ പറയുന്നുണ്ട്. എന്റെ വാക്കിൽനിന്ന് അവയെ ഗ്രഹിച്ചാലും: ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, ജ്ഞാനം മുതലായവയുടെ പ്രകാശത്തിന് ആശ്രയമായിരിക്കുന്ന ശരീരം 'ഞാൻ കർത്താവാണ്, ഭോക്താവാണ്' എന്നിങ്ങനെ സർവ്വത്ര അഹങ്കാരത്തോടുകൂടിയിരിക്കുന്ന ആത്മാവ്, പല പ്രകാരത്തിലുള്ള ഇന്ദ്രിയങ്ങൾ, പ്രാണാപാനാദികളായ വിവിധ വായുക്കളുടെ ചേഷ്ടകൾ, ചക്ഷുരാദികൾക്ക് അനുഗ്രാഹകമായിരിക്കുന്ന ആദിത്യാദി ദേവതകൾ ഇവ അഞ്ചുമാണ് ആ കാരണങ്ങൾ. ശരീരം, വാക്ക്, മനസ്സ്, എന്നീ ത്രികരണങ്ങൾകൊണ്ട് മനുഷ്യൻ അനുഷ്ഠിക്കുന്ന ധർമ്മ്യവും അധർമ്മ്യവുമായ എല്ലാ കർമ്മങ്ങൾക്കും ഇവ അഞ്ചുമാണ് കാരണങ്ങൾ. ഇങ്ങനെ കർമ്മം നിർവ്വഹിക്കുന്ന അഞ്ചുകാരണങ്ങൾ വേറെഇരിക്കേ കേവലനായ ആത്മാവിനെ സംസ്കാരശൂന്യതകൊണ്ട് ആര് കർമ്മകർത്താവായി കാണുന്നുവോ ആ ദുർമ്മതി യഥാർത്ഥസ്ഥിതി കാണുന്നില്ല. ശാസ്ത്രം ആചാര്യോപദേശം, ന്യായം ഇവകൊണ്ട് സംസ്കരി

ക്കപ്പെട്ട അന്തഃകരണത്തോടുകൂടിയ ഒരുവന്ന് ഞാൻ കർത്താവാണെന്ന ഭാവന ഉണ്ടാകുന്നതല്ല. "അവിദ്യയാൽ ആത്മാവിൽ ആരോപിക്കപ്പെട്ടിരിക്കുന്ന ദേഹാദികളായ അഞ്ച് ഘടകങ്ങളാണ് സർവ്വകർമ്മങ്ങൾക്കും കർത്താവായിരിക്കുന്നത്; അവയുടെ വ്യാപാരങ്ങൾക്ക് സാക്ഷിയായിരിക്കുന്ന ഞാൻ കർത്താവല്ല; പ്രാണരഹിതനും അമനസ്സും ശുദ്ധനും പരമമായ അക്ഷരത്തേക്കാൾ പരനും കേവലനും അവിക്രിയനുമാണ് ഞാൻ" എന്ന് അവർ വിചാരിക്കുന്നു.

'ഞാൻ ഈ പാപകർമ്മം ചെയ്തിട്ടുണ്ട്; അതുകൊണ്ട് നരകം അനുഭവിക്കും' എന്ന് അവൻ ക്ലേശിക്കുന്നില്ല. അവനാണ് സുമതി. അവനാണ് വസ്തുക്കളെ ശരിയായവിധം കാണുന്നത്. അവൻ സകല പ്രാണികളേയും വധിച്ചാലും അവയിൽനിന്നുണ്ടാകുന്ന അധർമ്മഫലത്താൽ അവൻ ബന്ധിക്കപ്പെടുകയില്ല. ജ്ഞാനം, ജ്ഞേയം, ജ്ഞാതാവ് ഇങ്ങനെ കർമ്മത്തിനുള്ള ഹേതു മൂന്നുവിധമാകുന്നു. ഇന്ദ്രിയങ്ങൾ, ഇഷ്ടവസ്തു, ക്രിയാനിർവ്വർത്തകൻ ഇങ്ങനെ കർമ്മാശ്രയവും മൂന്നുവിധമാണ്. സാമാന്യേന സർവ്വവിഷയകമായുള്ള അറിവാണ് ജ്ഞാനം. അറിയുക എന്ന ക്രിയയ്ക്കു വിഷയമായിട്ടുള്ളവയെല്ലാം ജ്ഞേയമാകുന്നു. അവിദ്യാകല്പിതനും ഉപാധിരൂപനുമായ ഭോക്താവാണു പരിജ്ഞാതാവ്. എല്ലാ കർമ്മങ്ങൾക്കും ഒരുപോലെ പ്രവർത്തകമായതിനാൽ ഇവയെ കർമ്മഹേതുക്കൾ എന്നു പറയുന്നത് യോജിച്ചതുതന്നെ. ജ്ഞാനാദികൾ മൂന്നും ഒത്തുകൂടിയാൽ സകലകർമ്മങ്ങളും ആരംഭിക്കുകയായി. ബാഹ്യങ്ങളും ആഭ്യന്തരങ്ങളുമായ ഇന്ദ്രിയങ്ങളെയാണ് കരണശബ്ദംകൊണ്ട് ഉദ്ദേശിക്കുന്നത്. കർത്താവിന്റെ ക്രിയകൊണ്ടു പ്രാപിക്കപ്പെടുന്നതേതോ അതാണ് കർമ്മം. ഇന്ദ്രിയങ്ങളെക്കൊണ്ട് കർമ്മം ചെയ്യിക്കുന്നവനാണ് കർത്താവ്. ദേഹാദികളാകുന്ന ഈ കാരണങ്ങൾകൊണ്ട് ആരംഭിക്കപ്പെട്ടതും വാക്ക്, മനസ്സ്, ശരീരം ഇവയെ അവലംബിച്ച് മൂന്നായി വിഭജിക്കപ്പെട്ടതുമായ കർമ്മം കരണം, കർമ്മം, കർത്താവ് ഇവയെ ആശ്രയിച്ചാണ് നിലകൊള്ളുന്നത്. ജ്ഞാനവും ക്രിയയും സത്ത്വാദി ഗുണഭേദത്താൽ മൂന്നുപ്രകാരമായിരിക്കുമെന്ന് ഗുണങ്ങളുടെ സ്വരൂപത്തെ പ്രതിപാദിക്കുന്ന സാങ്ഖ്യശാസ്ത്രത്തിൽ വർണ്ണിച്ചിട്ടുണ്ട്. ആ ജ്ഞാനാദികളേയും ഗുണഭേദംകൊണ്ടുണ്ടാകുന്ന അവയുടെ വ്യത്യാസങ്ങളേയും പറ്റി ഇവിടെ വിവരിക്കാം. അവ്യക്തം തുടങ്ങി സ്ഥാവരംവരെയുള്ള എല്ലാ ഭൂതങ്ങളിലും സ്ഥിതിചെയ്യുന്നവനും നാശമില്ലാത്തവനും കൂടസ്ഥനും ഏകനും അനേകം ദേഹങ്ങളിൽ വ്യത്യാസംകൂടാതെ ആകാശംപോലെ നിരന്തരനായി സ്ഥിതിചെയ്യുന്നവനും ആയ ഒരേ ആത്മവസ്തുവിനെ ഏതു ജ്ഞാനംകൊണ്ടു സാക്ഷാത്കരിക്കുന്നുവോ ആ ജ്ഞാനത്തെ സാത്ത്വികമെന്നറിഞ്ഞാലും. എല്ലാഭൂതങ്ങളിലും ശരീരഭേദേന വ്യത്യസ്തങ്ങളായും വ്യത്യസ്തലക്ഷണങ്ങളായും ഇരിക്കുന്ന അനേകാത്മാക്കളെ ഏത് ജ്ഞാനംകൊണ്ട് അറിയുന്നുവോ ആ ജ്ഞാനത്തെ രാജസമെന്നു പറയുന്നു. ദേഹത്തിൽ മാത്രമേ ജീവനുള്ളൂ, അല്ലെങ്കിൽ ബാഹ്യമായ പ്രതിമാദിയിൽ മാത്രമേ ഈശ്വരനുള്ളൂ എന്ന് അഭിനിവേശത്തോടുകൂടിയതും യുക്തിക്കു ചേരാത്തതും തത്ത്വമായിട്ടുള്ളതിനെ അറിയാത്തതും യുക്തിഹീനമാകയാൽ അല്പമായതും ആയ ആ ജ്ഞാനമാണ് താമസം. താമസന്മാരും അവിവേകികളുമായ പ്രാണികളിലാണ് ഇപ്രകാരമുള്ള ജ്ഞാനം കാണപ്പെടുന്നത്.

സാത്ത്വികം എന്നാൽ ആസക്തിയില്ലാതേയും രാഗദ്വേഷങ്ങളുടെ പ്രേരണ കൂടാതേയും ഫലേച്ഛയില്ലാതേയും ചെയ്യപ്പെടുന്ന നിത്യമായ കർമ്മമാണ്. കർമ്മഫലത്തിൽ ഇച്ഛയോടുകൂടിയും, അഹങ്കാരത്തോടുകൂടിയും, വലിയ ആയാസത്തോടുകൂടിയും ചെയ്യപ്പെടുന്ന കർമ്മമാണ് രാജസം. അനന്തരഫലത്തേയും, കർമ്മം ചെയ്താലുണ്ടാകാവുന്ന ശക്തിക്ഷയം, അർത്ഥനാശം മുതലായവയേയും അതുമൂലം വരാവുന്ന പ്രാണീപീഡയേയും ആ കർമ്മം ചെയ്യുവാൻ ആവശ്യകമായ ആത്മപൗരുഷത്തേയുംപറ്റി ആലോചിക്കാതെ അവിവേകംകൊണ്ട് ആരംഭിക്കുന്ന കർമ്മത്തെയാണ് 'താമസം' എന്നു പറയുന്നത്.

ഫലാഭിസന്ധിയെ ഉപേക്ഷിച്ചവനും 'ഞാൻ ഇതിന്റെ കർത്താവാണ്' എന്നു പ്രശംസ പറയാത്തവനും അർത്ഥവ്യയം ദേഹായാസം എന്നിവയിൽ ധൈര്യത്തോടും ചികീർഷാവേഗത്തോടും കൂടിയവനും കർമ്മഫലത്തിന്റെ സിദ്ധിയിൽ ഹർഷമോ വിഷാദമോ കൂടാത്തവനും കേവലം ശാസ്ത്രപ്രമാണത്താൽ മാത്രം പ്രേരിപ്പിക്കപ്പെട്ട് കർമ്മം അനുഷ്ഠിക്കുന്നവനുമായ കർത്താവിനെ 'സാത്ത്വി' കനെന്നു പറയുന്നു. വിഷയങ്ങളിൽ അഭിലാഷമുള്ളവനും കർമ്മഫലത്തെ ആഗ്രഹിക്കുന്നവനും പരദ്രവ്യങ്ങളിൽ താത്പര്യമുള്ളവനും പുണ്യകാര്യങ്ങൾക്കുവേണ്ടി ധനം ചെലവാക്കുന്നതിൽ മടിയുള്ളവനും മറ്റുള്ളവരെ ഹിംസിക്കുന്ന സ്വഭാവമുള്ളവനും ബാഹ്യവും ആഭ്യന്തരവുമായ ശുചിയില്ലാത്തവനും ഇഷ്ടപ്രാപ്തിയിൽ സന്തോഷവും അനിഷ്ടപ്രാപ്തിയിലും ഇഷ്ടവിയോഗത്തിലും ദുഃഖിക്കുന്നവനുമായ കർത്താവ് രാജസനാണ്. മനസ്സിന്നു സമാധാനമില്ലാത്തവനും കുട്ടികളെപ്പോലെ അത്യന്തം അസംസ്കൃതമായ ബുദ്ധിയോടുകൂടിയവനും ആരെയും വന്ദിക്കാതെ തൂണുപോലെ ഇരിക്കുന്നവനും സ്വശക്തിയെ മറയ്ക്കുന്നവനും അന്യന്റെ ഉപജീവനമാർഗ്ഗത്തെ മുടക്കുന്നവനും കർത്തവ്യകർമ്മങ്ങൾപോലും ചെയ്യാത്തവനും എപ്പോഴും ക്ഷീണിച്ചു തളർന്ന മട്ടിൽ ഇരിക്കുന്നവനും ചെയ്യേണ്ട കാര്യങ്ങളെ ദീർഘകാലത്തേക്കു നീക്കിവെയ്ക്കുന്നവനും എപ്പോഴും ഉത്സാഹമില്ലാതെ ഇരിക്കുന്നവനും ഇന്നോനാളെയോ ചെയ്യേണ്ടതിനെ ഒന്നോ രണ്ടോ കഴിഞ്ഞാലും ചെയ്യാതിരിക്കുന്നവനുമായ കർത്താവ് 'താമസ' നെന്നു പറയപ്പെടുന്നു.

ബുദ്ധിയും ധൃതിയും വ്യത്യാസമനുസരിച്ച് സത്ത്വാദിഗുണങ്ങൾ മുമ്മൂന്നായി തിരിയുന്നുണ്ട്. അവയെപ്പറ്റിയും ഞാൻ പ്രത്യേകമായും പൂർണ്ണമായും വ്യക്തമാക്കാം.

കാര്യത്തേയും അകാര്യത്തേയും പ്രവൃത്തിയേയും നിവൃത്തിയേയും ഭയാഭയങ്ങളേയും ബന്ധമോക്ഷങ്ങളേയുംപറ്റി അറിയുന്ന ബുദ്ധിയെ സാത്ത്വികി എന്നു പറയാം. പ്രവൃത്തി ബന്ധഹേതുവായ കർമ്മമാർഗ്ഗമാണ്. നിവൃത്തി മോക്ഷഹേതുവായ സന്ന്യാസമാർഗ്ഗമാണ്. ഈ പ്രവൃത്തിനിവൃത്തികൾ കർമ്മയോഗവും സന്ന്യാസയോഗവും തന്നെ. ലൗകികങ്ങളും വൈദികങ്ങളും ദൃഷ്ടഫലങ്ങളും അദൃഷ്ടഫലങ്ങളുമായ കർമ്മങ്ങളുണ്ട്. അവയിൽ വിഹിതമായ കർമ്മങ്ങളാണ് കാര്യങ്ങൾ. മുമുക്ഷുവിന് ആരുരുക്ഷുദശയിൽ അനുഷ്ഠേയങ്ങളാണെങ്കിൽ ആരൂഢദശയിൽ ആ വിഹിതകർമ്മങ്ങൾതന്നെ ത്യാജ്യങ്ങളായിത്തീരുന്നുണ്ട്. പ്രതിഷേദ്ധ്യങ്ങളായ കർമ്മങ്ങളാണ് അകാര്യങ്ങൾ. അന്തഃകരണമെന്നാണ് ഇവിടെ ബുദ്ധിക്ക് അർത്ഥം. ധർമ്മാധർമ്മങ്ങളേയും കാര്യാകാര്യങ്ങളേയും പൂർണ്ണമായും സുനിശ്ചിതമായും അറിയാത്ത ബുദ്ധിയെ രാജസി എന്നു പറയാം. അജ്ഞാനത്താൽ ആവൃതയായി ധർമ്മത്തെ അധർമ്മമായി ഏതൊരു ബുദ്ധി തെറ്റിദ്ധരിക്കുകയും എല്ലാ ജ്ഞേയപദാർത്ഥങ്ങളേയും വിപരീതമായി ധരിക്കുകയും ചെയ്യുന്നുവോ അതിനെ താമസി എന്നു പറയുന്നു.

പ്രാണൻ, മനസ്സ്, ഇന്ദ്രിയങ്ങൾ ഇവയുടെ വ്യാപാരങ്ങളെ ശാസ്ത്രവിരുദ്ധങ്ങളായ മാർഗ്ഗങ്ങളിൽ കടക്കാതെ അടക്കുവാൻ കഴിയുന്നതും യോഗംകൊണ്ട് മാറ്റമില്ലാത്തതുമായ ധൃതിയെ സാത്ത്വികി എന്നു പറയാം. പുരുഷൻ ഏതൊരു ധൃതികൊണ്ട് ധർമ്മകാമാർത്ഥങ്ങളെ നിത്യകർത്തവ്യങ്ങളായി മനസ്സിൽ ധരിക്കുകയും അവയുടെ ഫലത്തെ പ്രസക്തിയുള്ളപ്പോൾ ആഗ്രഹിക്കുകയും ചെയ്യുന്നുവോ അതിനെ രാജസി എന്നു പറയുന്നു. ഏതൊന്നുകൊണ്ട് ദുഷ്ടബുദ്ധിയായ പുരുഷൻ സ്വപ്നം, ഭയം, ശോകം, വിഷാദം, മദം എന്നിവയെ മനസ്സിൽ നിത്യകർത്തവ്യങ്ങളായി കരുതി ഉപേക്ഷിക്കാതെ വെയ്ക്കുന്നുവോ ആ ധൃതിയാണ് താമസി.

മൂന്നുപ്രകാരത്തിലുണ്ട് സുഖവും ആവൃത്തികൊണ്ട് രസം ജനിപ്പിക്കുന്നതും, ദുഃഖം ഇല്ലാതാക്കുന്നതും, തുടക്കത്തിൽ വിഷംപോലെ ക്ലേശമുണ്ടാക്കുന്നതും പരിണാമദശയാൽ അമൃതോപമമായിത്തീരുന്നതും സ്വബുദ്ധിക്കു നൈർമ്മല്യം നല്കുന്നതുമായ സുഖം സാത്ത്വികമാണ്. ആരംഭത്തിൽ ജ്ഞാനവൈരാഗ്യധ്യാനസമാധികൾ ക്ലേശകരങ്ങളും. അവസാനത്തിൽ ആനന്ദകരങ്ങളുമായിത്തീരുന്നുണ്ടല്ലോ. വിഷയേന്ദ്രിയസംയോഗം കൊണ്ട് ഉണ്ടാകുന്നതും ആരംഭത്തിൽ അമൃതംപോലെ തോന്നുന്നതും പരിണാമത്തിൽ ബലം, വീര്യം, രൂപം, പ്രജ്ഞ, മേധ, ധനം, ഉത്സാഹം ഇവയെ നശിപ്പിച്ച് അധർമ്മത്തേയും, അതുവഴി നരകത്തേയും ഉണ്ടാക്കി വിഷംപോലെ ദുഃഖിപ്പിക്കുന്നതുമായ സുഖമാണ് രാജസം. ആത്മാവിന് മോഹത്തെ ആരംഭത്തിലും അവസാനത്തിലും ഉണ്ടാക്കുന്നതും നിദ്ര, ആലസ്യം, പ്രമാദം ഇവയിൽനിന്നുണ്ടാകുന്നതുമായ സുഖമാണ് താമസം. ചുരുക്കിപ്പറഞ്ഞാൽ പ്രകൃതിജന്യങ്ങളായ സത്ത്വരജസ്തമോഗുണങ്ങൾ സ്പർശിക്കാത്ത ഒരു വസ്തുവും ഭൂമിയിൽ മനുഷ്യരിലോ, സ്വർഗ്ഗത്തിൽ ദേവന്മാരിലോ ഇല്ല; ഉണ്ടായിരിക്കുന്നതുമല്ല.

എടോ അർജ്ജുനാ! ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ, ശൂദ്രർ എന്നീ നാലു വർണ്ണങ്ങൾക്കും അവരവരുടെ സാത്ത്വികാദിസ്വഭാവങ്ങൾക്ക് ഹേതുവായ സത്ത്വാദിഗുണങ്ങൾക്കനുസൃതമായി ശമദമാദികർമ്മങ്ങൾ പ്രത്യേകം പ്രത്യേകം വിധിച്ചിട്ടുണ്ട്. ശമം, ദമം, തപസ്സ്, ശൗചം, ക്ഷമ, ആർജ്ജവം, ജ്ഞാനം, വിജ്ഞാനം, ആസ്തിക്യം എന്നിവയാണ് ബ്രാഹ്മണരുടെ സ്വാഭാവികങ്ങളായ കർമ്മങ്ങൾ. ആസ്തിക്യം എന്നത് ആഗമാർത്ഥങ്ങളിലുള്ള ശ്രദ്ധദാനതയാണ്. ക്ഷത്രിയന്റെ സ്വാഭാവികമായ കർമ്മങ്ങൾ ശൗര്യം, തേജസ്സ്, ധൃതി, ദാക്ഷ്യം യുദ്ധത്തിൽ പിൻതിരിഞ്ഞോടാതിരിക്കൽ, ദാനം, ഈശ്വരഭാവം എന്നിവയാണ്. ശൗര്യമെന്നത് ശൂരന്റെ ഭാവമാണ്. പ്രാഗല്ഭ്യത്തെയാണ് തേജസ്സെന്നു പറയുന്നത്. ധൃതി എന്നത് ഏതവസ്ഥയിലും തളർച്ചകൂടാതെ കാക്കുന്ന ഗുണവിശേഷമാണ്. പെട്ടെന്ന് അപ്പോഴപ്പോൾ വന്നു ചേരുന്ന കാര്യങ്ങളിൽ തെറ്റുകൂടാതെ പ്രവർത്തിക്കുവാനുള്ള കഴിവാണ് ദാക്ഷ്യം. ഭരണീയരിൽ പ്രഭുശക്തിയെ പ്രകടിപ്പിക്കുക എന്നതാണ് ഈശ്വരഭാവം. കൃഷി, ഗോസംരക്ഷണം, വാണിജ്യം ഇവയാണ് വൈശ്യന്റെ സ്വാഭാവികകർമ്മങ്ങൾ. പരിചര്യ അല്ലെങ്കിൽ ശുശ്രൂഷയാണ് ശൂദ്രന്റെ സ്വാഭാവികമായ കർമ്മം.

സ്വകർമ്മങ്ങൾ താൽപര്യപൂർവ്വം അനുഷ്ഠിക്കുന്നപക്ഷം ശരീരേന്ദ്രിയാദികളിലുള്ള അശുദ്ധി നശിക്കുമ്പോൾ ഓരോ മനുഷ്യന്നും ജ്ഞാനനിഷ്ഠായോഗ്യതയാകുന്ന സംസിദ്ധി ലഭിക്കുന്നതാണ്. സകല ജീവികളുടേയും ഉത്പത്തിക്കും പ്രവൃത്തിക്കും കാരണവും സർവ്വവ്യാപിയുമായിരിക്കുന്ന ഈശ്വരനെ സ്വകർമ്മംകൊണ്ട് ആരാധിക്കുന്നവൻ അതുകൊണ്ടുമാത്രം ധ്യാനനിഷ്ഠായോഗ്യതയാകുന്ന സിദ്ധിയെ പ്രാപിക്കും. ഗുണഹീനമായാലും നല്ലവണ്ണമനുഷ്ഠിക്കപ്പെടുന്ന സ്വധർമ്മം പരധർമ്മത്തേക്കാളും ശ്രേഷ്ഠമാണ്. വിഷത്തിൽനിന്നും ജനിച്ച കൃമിക്ക് വിഷം ദോഷകരമാകാത്തതുപോലെ സ്വഭാവത്തിന്നനുസരണമായ കർമ്മങ്ങൾ ചെയ്യുന്നവന് അതുകൊണ്ട് പാപമുണ്ടാകുന്നതല്ല.

സഹജമായ കർമ്മം ത്രിഗുണാത്മകമെന്ന നിലയിൽ ദോഷമുള്ളതാണെങ്കിൽപ്പോലും അത് ഉപേക്ഷിക്കരുത്. സ്വധർമ്മങ്ങളും പരധർമ്മങ്ങളുമായ എല്ലാ കർമ്മങ്ങളും പുകകൊണ്ട് അഗ്നി എന്നപോലെ ത്രിഗുണാത്മകത്വം നിമിത്തമുള്ള ദോഷത്താൽ മൂടിയിരിക്കും. സ്വധർമ്മം ഉപേക്ഷിച്ചു പരധർമ്മം അനുഷ്ഠിച്ചാലും അവൻ ആ ദോഷത്തിൽനിന്നും മുക്തനാകുന്നതല്ല. പരധർമ്മം ഭയജനകവുമായിരിക്കും. അജ്ഞന് ഒരു പ്രകാരത്തിലും കർമ്മം നിശ്ശേഷം ഉപേക്ഷിക്കുവാൻ സാധിക്കുന്നതുമല്ല. അതിനാൽ അവൻ കർമ്മം ഉപേക്ഷിക്കരുത്.

ആസക്തിക്കു കാരണങ്ങളായ പുത്രഭാര്യാദികളിൽ ആസക്തിയില്ലാത്ത അന്തഃകരണത്തോടുകൂടിയവനും, വശീകരിക്കപ്പെട്ട മനസ്സോടുകൂടിയവനും, ദേഹത്തിലും ജീവിതത്തിലും ഭോഗത്തിലുമുള്ള തൃഷ്ണ ഉപേക്ഷിച്ചവനുമായ ആത്മജ്ഞൻ പരമമായ നൈഷ്കർമ്മ്യസിദ്ധിയെ - സദ്യോമോക്ഷത്തെ - സമ്യഗ്ദർശനത്തോടുകൂടിയ സർവ്വകർമ്മസന്ന്യാസംകൊണ്ട് സമ്പാദിക്കുന്നതാണ്. സ്വകർമ്മംകൊണ്ട് ഈശ്വരനെ ആരാധിച്ച് അവിടത്തെ പ്രസാദംകൊണ്ട് ശരീരേന്ദ്രിയങ്ങൾക്ക് ധ്യാനനിഷ്ഠായോഗ്യതാരൂപമായ സിദ്ധിയെ നേടിയവൻ ജ്ഞാനത്തിന്റെ പര്യവസാനമായ ബ്രഹ്മത്തെ പ്രാപിക്കുന്ന മട്ട് സംക്ഷിപ്തമായി ഞാൻ വിവരിക്കാം.

മായാരഹിതയും നിശ്ചയാത്മികയുമായ ബുദ്ധിയോടുകൂടിയും, ധൃതികൊണ്ട് ദേഹേന്ദ്രിയസമുദായത്തെ നിയമനംചെയ്തും, സുഖാർത്ഥമായ വിഷയങ്ങളെ ഉപേക്ഷിച്ചും, ശരീരസ്ഥിതിക്കുവേണ്ടിയുള്ള വിഷയങ്ങളിൽപ്പോലും രാഗദ്വേഷങ്ങളെ പരിത്യജിച്ചും, വിവിക്തദേശവാസം സ്വീകരിച്ചും, മിതമായ ആഹാരം ശീലിച്ചും, വാക്കിനേയും, ദേഹത്തേയും, മനസ്സിനേയും, നിയന്ത്രിച്ചും, എല്ലായ്പോഴും ധ്യാനയോഗതാൽപര്യം കൈക്കൊണ്ടും, ദൃഢമായ വൈരാഗ്യത്തോടെ അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം, പരിഗ്രഹം, മമത എന്നിവയെ ഉപേക്ഷിച്ചും, ഉപശാന്തിയെ പ്രാപിച്ചും, വർത്തിക്കുന്ന ജ്ഞാനനിഷ്ഠനായ സന്ന്യാസി ബ്രഹ്മസാക്ഷാൽക്കാരത്തിന് യോഗ്യനായിത്തീരുന്നു. ഇപ്രകാരം ഈ ക്രമമനുസരിച്ച് ബ്രഹ്മഭാവം പ്രാപിച്ചവനും, അദ്ധ്യാത്മപ്രസാദം നേടിയവനുമായ ജ്ഞാനനിഷ്ഠൻ ധനമില്ലായ്മയെപ്പറ്റിയോ, ഗുണമില്ലായ്മയെപ്പറ്റിയോ വ്യസനിക്കുകയോ, ധനത്തേയും ഗുണത്തേയും ആഗ്രഹിക്കുകയോ ചെയ്യുന്നതല്ല. അവൻ എല്ലാ പ്രാണികൾക്കുമുള്ള സുഖദുഃഖങ്ങളെ തനിക്കുള്ളതായിത്തന്നെ വിചാരിക്കുന്നു. അപ്രകാരമുള്ള മഹാശയൻ പരമേശ്വരനായ എന്നിൽ ജ്ഞാനലക്ഷണമായ ഉത്തമഭക്തിയെ നേടുന്നു. ആ പരയായ ഭക്തികൊണ്ട് ഏതൊരുവൻ എന്നെ ഉപാധികൃതങ്ങളും വിവിധങ്ങളുമായ ഭേദങ്ങളോടുകൂടിയവനും, സർവ്വോപാധിരഹിതനും, ഉത്തമപുരുഷനും, ആകാശംപോലെ ഇരിക്കുന്നവനുമായി അറിയുന്നവോ, അവൻ പിന്നീട് ശരിയായി അദ്വൈതനായും, ചൈതന്യമാത്രൈകരസനായും, അജനായും, ജരാരഹിതനായും, അമരനായും, അഭയനായും, നാശരഹിതനായും എന്നെ അറിയുന്നതാണ്. അങ്ങനെ അറിഞ്ഞതിന്നുശേഷം അവൻ ഉടനെ എന്നിൽത്തന്നെ പ്രവേശിക്കുന്നു. ഇവിടെ ജ്ഞാനംകൊണ്ട് സിദ്ധിക്കേണ്ടതായി ജ്ഞാനമല്ലാതെ മറ്റൊരു ഫലവുമില്ലാത്തതിനാൽ പ്രവേശമെന്നതിന്ന് ജ്ഞാനമെന്നു മാത്രമേ അർത്ഥമുള്ളൂ.

"വാസുദേവനും ഈശ്വരനുമായ എന്നെ സർവ്വാത്മഭാവേന ആശ്രയിച്ച് സകലകർമ്മങ്ങളേയും സദാ ചെയ്യുന്നവൻ എന്റെ പ്രസാദംകൊണ്ട് ശാശ്വതവും അവ്യയവുമായ വൈഷ്ണവപദത്തെ പ്രാപിക്കുന്നതാണ്. അതുകൊണ്ട് എടോ അർജ്ജുനാ, ദൃഷ്ടാർത്ഥങ്ങളും അദൃഷ്ടാർത്ഥങ്ങളുമായ എല്ലാ കർമ്മങ്ങളും ഈശ്വരനായ എന്നിൽ അർപ്പിച്ചും സർവ്വാത്മഭാവേന എന്നെ ആശ്രയിച്ച് നീ സമാഹിത ബുദ്ധിയായി സർവ്വദാ എന്നെത്തന്നെ ധ്യാനിച്ച് കഴിയുക. അങ്ങനെ എന്നിൽ മനസ്സുറപ്പിച്ച് കഴിയുന്നതായാൽ നിനക്ക് ദുസ്തരങ്ങളായ എല്ലാം സംസാരഹേതുക്കളേയും എന്റെ പ്രസാദംകൊണ്ട് കടക്കുവാൻ കഴിയും. ഞാൻ പറഞ്ഞതിനെ കേട്ട്, നീ പണ്ഡിതനാണെന്ന അഹംഭാവത്തോടുകൂടി ഗ്രഹിക്കാത്ത പക്ഷം നീ നശിച്ചു പോവാനിടയുണ്ട്. 'ഞാൻ പണ്ഡിതനാണ്; കർത്തവ്യങ്ങളെ തിരിച്ചറിവാൻ എനിക്കു കഴിവുണ്ട്; എനിക്ക് തോന്നുന്നതുപോലെ മാത്രമേ ഞാൻ ചെയ്യുകയുള്ളൂ; സ്വതന്ത്രനായ ഞാൻ അന്യന്റെ അഭിപ്രായമനുസരിച്ച് ഒന്നും പ്രവർത്തിക്കുകയില്ല' ഇപ്രകാരമുള്ള അഹങ്കാരത്തോടുകൂടി യുദ്ധം ചെയ്യുകയില്ല എന്നു വിചാരിക്കുന്നതായ നിന്റെ ആ നിശ്ചയം നിരർത്ഥകമാണ്. അതു നടക്കുവാൻ പോകുന്നില്ല. നിന്റെ സഹജമായ ക്ഷത്രിയസ്വഭാവം നിന്നെക്കൊണ്ട് യുദ്ധം ചെയ്യിപ്പിക്കുകതന്നെ ചെയ്യും. പൂർവ്വകർമ്മസംസ്കാരത്തിൽ നിന്ന് ഉണ്ടായിട്ടുള്ളതും നിന്റെ സ്വധർമ്മവുമായ ശൗര്യാദികൾ

കൊണ്ടു നിശ്ചയമായും ബദ്ധനായിരിക്കുന്ന നീ ഇപ്പോൾ അവിവേകത്താൽ ചെയ്യാൻ മടിക്കുന്ന യുദ്ധരൂപമായ കർമ്മം പിന്നെ പരാധീനനായിട്ട് നിനക്ക് ചെയ്യേണ്ടതായി വന്നുകൂടും.

എടോ അർജ്ജുനാ! ലോകത്തിൽ ഒരു ഇന്ദ്രജാലക്കാരൻ മരംകൊണ്ട് പാവകളെ ഉണ്ടാക്കി യന്ത്രത്തിന്മേലേറ്റി തന്റെ മായ കൊണ്ട് അവയെ എങ്ങനെ ചുറ്റിത്തിരിക്കുന്നുവോ, അതുപോലെ ഈശ്വരൻ സ്വമായാശക്തികൊണ്ട് സർവ്വപ്രാണികളേയും സ്വകർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുകൊണ്ട് അവരുടെ ഹൃദയങ്ങളിൽ അന്തര്യാമിയായി സ്ഥിതിചെയ്യുന്നു. ആ ഈശ്വരനെ ത്തന്നെ നീയും സംസാരാർത്തിഹരണത്തിനായി സർവ്വാത്മനാ ആശ്രയിക്കുക. ഈശ്വരപ്രസാദംകൊണ്ട് നിനക്കു പരമമായ ശാന്തിയും, ശാശ്വതമായ വിഷ്ണുപദവും നേടുവാൻ കഴിയും.

ഇങ്ങനെ ഗോപ്യങ്ങളിൽവെച്ച് അതിഗോപ്യമായ ഗീതാ ശാസ്ത്രം ഇതാ നിനക്കായി സർവ്വജ്ഞനും ഈശ്വരനുമായ ഞാൻ ഉപദേശിച്ചുതന്നിരിക്കുന്നു. ഈ ശാസ്ത്രം മുഴുവനും അതിന്റെ അർത്ഥവും പറഞ്ഞുതന്നവണ്ണംതന്നെ നീ നല്ലതുപോലെ ഗ്രഹിച്ച് ഇഷ്ടംപോലെ ചെയ്യുക! പലപ്രാവശ്യം പറഞ്ഞിട്ടുണ്ടെങ്കിലും സകല രഹസ്യങ്ങളിലും വെച്ച് അത്യന്തം രഹസ്യവും ഉത്തമവുമായ അതിനെ ഞാൻ ഇതാ ഒന്നുകൂടി പറയുന്നു. ഭയംകൊണ്ടോ, ധനലാഭം കരുതിയോ അല്ല ഞാൻ അങ്ങനെ ചെയ്യുന്നത്. നീ എനിക്ക് എപ്പോഴും പ്രിയപ്പെട്ടവനായതുകൊണ്ട് നിനക്ക് ഹിതമായിട്ടുള്ള ജ്ഞാനപ്രാപ്തിസാധനത്തെ ഞാൻ പറഞ്ഞുതരുന്നു. അത് സർവ്വഹിതങ്ങളിലും വെച്ച് ഏറ്റവും ഹിതമായിട്ടുള്ളതാണ്. 'നീ മച്ചിത്തനും മദ്ഭക്തനുമായിത്തീരുക. എനിക്കായിത്തന്നെ നമസ്കരിക്കുകയും യജിക്കുകയും ചെയ്യുക. ഇങ്ങനെ സാദ്ധ്യവും സാധനവും പ്രയോജനവുമെല്ലാം വാസുദേവനായ എന്നിൽ സമർപ്പിക്കുന്ന നീ എന്നെത്തന്നെ പ്രാപിക്കും. ഈ സംഗതിയിൽ എന്റെ പ്രിയനായ നിനക്കുവേണ്ടി ഞാൻ സത്യമായ പ്രതിജ്ഞതന്നെയാണ് ചെയ്യുന്നത്. ധർമ്മാധർമ്മരൂപങ്ങളായ എല്ലാ കർമ്മങ്ങളേയും ഉപേക്ഷിച്ച് എന്നെത്തന്നെ നീ ശരണം പ്രാപിക്കുക. സർവ്വാത്മാവും, സർവ്വഭൂതങ്ങളിലും ഒരുപോലെ സ്ഥിതിചെയ്യുന്നവനും, ജന്മജരാമരണാദികൾ ഇല്ലാത്തവനും, ഈശ്വരനും, അച്യുതനുമായ ഞാനല്ലാതെ വേറെ വസ്തുവില്ല എന്നു നീ ധരിക്കുക.' ഇങ്ങനെ നിശ്ചിതബുദ്ധിയോടുകൂടിയ നിന്നെ സ്വാത്മഭാവപ്രകാശനംവഴി ധർമ്മാധർമ്മബന്ധനരൂപമായ സകല പാപങ്ങളിൽനിന്നും ഞാൻ മോചിപ്പിക്കും. അതുകൊണ്ട് നീ ദുഃഖിക്കാതിരിക്കുക. സംസാരവിച്ഛിത്തിയെ കരുതി എന്റെ ഹിതനായ നിനക്ക് ഞാൻ ഉപദേശിച്ചുതന്ന ഈ ഗീതാശാസ്ത്രം തപസ്സും ഗുരുദേവഭക്തിയും ഇല്ലാത്തവന്നും ഇത് കേൾക്കുവാൻ താല്പര്യമില്ലാത്തവന്നും, വാസുദേവനായ എന്നെ പ്രാകൃതനായ മനുഷ്യനായി കരുതി നിന്ദിക്കുന്നവന്നും ഉപദേശിച്ചുകൊടുക്കുവാൻ പാടില്ല. നിഃശ്രേയസപ്രയോജകവും അത്യന്തം ഗോപ്യവുമായ ഈ ഗീതാശാസ്ത്രം എന്റെ ഭക്തന്മാർക്ക് 'പരമഗുരുവായ അച്യുതഭഗവാന് ഞാൻ ശുശ്രൂഷ ചെയ്യുകയാണ്' എന്ന ബുദ്ധിയോടുകൂടി ആര് ഉപദേശിക്കുന്നുവോ അവൻ നിശ്ചയമായും എന്നെത്തന്നെ പ്രാപിക്കുന്നതാണ്. അങ്ങനെ ഗീതോപദേശം ചെയ്യുന്ന മഹാനേക്കാൾ അത്യന്തം പ്രിയകാരിയായി മറ്റൊരുവൻ എനിക്ക് മനുഷ്യരുടെ കൂട്ടത്തിൽ ഉണ്ടായിരിക്കുന്നതല്ല. ആ ധന്യനേക്കാൾ കൂടുതൽ പ്രിയപ്പെട്ടവനായി ഒരാൾ എനിക്ക് ഈ ലോകത്ത് ഉണ്ടാകുവാനുമിടയില്ല. എടോ അർജ്ജുനാ! ധർമ്മതത്ത്വപ്രതിപാദകമായ നമ്മുടെ ഈ സംവാദം പഠിക്കുക എന്നത് ശ്രേഷ്ഠമായ ഒരു ജ്ഞാനയജ്ഞം തന്നെയാണ്. ഞാൻ ആ ജ്ഞാനയജ്ഞംകൊണ്ട് ആരാധിതനായി തീരുമെന്നാണ് എന്റെ നിശ്ചയം. ഈ ഗ്രന്ഥം ശ്രദ്ധയോടും അസൂയയില്ലാതേയും വായിച്ചുകേൾക്കുന്നവൻപോലും പാപത്തിൽനിന്നു മുക്തനായി അഗ്നിഹോത്രം മുതലായ പുണ്യകർമ്മങ്ങൾ ചെയ്തവർക്കു ലഭിക്കുന്ന പ്രശസ്തമായ ലോകങ്ങളെ പ്രാപിക്കുന്നതാണ്. അവൻ അർത്ഥജ്ഞാനികൂടിയാണെങ്കിൽ ഈ അഭ്യുദയം അവന്ന് ലഭിക്കുമെന്നതിൽ സംശയിക്കേണ്ടതില്ല. എടോ അർജ്ജുനാ! ഞാൻ ഈ പറഞ്ഞതെല്ലാം നീ ഏകാഗ്രചിത്തനായിത്തന്നെ കേട്ടുവോ? നിനക്ക് അജ്ഞാനംനിമിത്തം സ്വാഭാവികമായി ഉണ്ടായിരുന്ന ആ അവിവേകം ഇപ്പോൾ ഇല്ലാതായോ?"

താൻ ഉപദേശിച്ചതു ഗ്രഹിച്ചുവോ ഇല്ലയോ എന്നറിവാനുള്ള ആഗ്രഹം എല്ലാ ഉപദേഷ്ടാക്കൾക്കും ഉണ്ടാകാറുണ്ടല്ലോ. ആ ആഗ്രഹം ഭഗവാനും ഉണ്ടായി. ഉപദേശം ഗ്രഹിച്ചിട്ടില്ലെങ്കിൽ വേറെ ഉപായം വഴി കാര്യം ഗ്രഹിപ്പിക്കാമെന്ന് ഭഗവാൻ ആശിച്ചു. ശിഷ്യനെ ഏതുവിധത്തിലും കൃതാർത്ഥനാക്കുക എന്നതാണല്ലോ ആചാര്യന്റെ ധർമ്മം. ഉപദേശം വേണ്ടവണ്ണം ഗ്രഹിച്ചിട്ടില്ലെങ്കിൽ കേൾക്കുവാൻ അർജ്ജുനനും, ഉപദേശിക്കുവാൻ ഭഗവാനും എടുത്ത പ്രയത്നം നിഷ്ഫലമായെന്ന് വരുമല്ലൊ. ഭഗവാന്റെ ചോദ്യത്തിൽനിന്ന് ഈ ആശയങ്ങൾ എല്ലാം ഗ്രഹിച്ചുകൊണ്ട് അർജ്ജുനൻ ഇപ്രകാരം പറഞ്ഞു:

"അല്ലയോ ഭഗവാനേ, അങ്ങയുടെ പ്രസാദംകൊണ്ട് അജ്ഞാനത്തിൽനിന്ന് ജനിച്ചതും എല്ലാ സാംസാരികാനർത്ഥങ്ങൾക്കും ഹേതുവും സമുദ്രംപോലെ ദുസ്തരവുമായ എന്റെ മോഹം ഇതാ നശിച്ചു പോയി എന്നു മാത്രമല്ല, ആത്മതത്ത്വവിഷയമായ സ്മൃതിയും എനിക്ക് ലഭിച്ചിരിക്കുന്നു. അതുകൊണ്ട് എല്ലാ ബന്ധങ്ങളിൽനിന്നും ഞാൻ വിമുക്തനായിരിക്കുന്നു. ഇപ്പോൾ അങ്ങയുടെ ഉപദേശമനുസരിച്ചു നില്ക്കുന്ന എന്റെ സകല സംശയങ്ങളും തീർന്നു ഞാൻ അങ്ങയുടെ കല്പനയനുസരിച്ച് പ്രവർത്തിച്ചുകൊള്ളാം. അങ്ങയുടെ പ്രസാദത്താൽ കൃതാർത്ഥനായിത്തീർന്നിരിക്കുന്നു. എനിക്ക് ഇനി സ്വന്തമായ നിലയിൽ ചെയ്യേണ്ടതായ ഒന്നുമില്ല."

ധൃതരാഷ്ട്രന്റെ നിർദ്ദേശമനുസരിച്ച് വസ്തുതകൾ ഇപ്രകാരം വിവരിച്ചുകൊണ്ടിരുന്ന സഞ്ജയൻ അവസാനമായി ഇങ്ങനെ പറഞ്ഞു:

"മഹാരാജാവേ, ഭഗവാൻ വാസുദേവന്റേയും മഹാത്മാവായ അർജ്ജുനന്റേയും അത്ഭുതകരവും രോമാഞ്ചപ്രദവുമായ ഈ സംവാദം എനിക്ക് കേൾക്കുവാൻ കഴിഞ്ഞു. ഗോപനീയവും ഉത്തമവുമായ യോഗശാസ്ത്രമാകുന്ന ഈ ഗീതാശാസ്ത്രം സ്വയം അർജ്ജുനന്നുവേണ്ടി ഉപദേശിച്ച യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാനിൽനിന്നുതന്നെ വ്യാസമഹർഷിയുടെ അനുഗ്രഹംകൊണ്ട് ഞാൻ ഇത് നേരിട്ടു കേട്ടതാണ്. കേശവാർജ്ജുനന്മാരുടെ അത്ഭുതകരവും പുണ്യജനകവുമായ ഈ സംവാദം സ്മരിച്ച് സ്മരിച്ചു ഞാൻ പിന്നെയും പിന്നെയും ഹർഷപുളകമണിയുന്നു. ശ്രീകൃഷ്ണഭഗവാന്റെ ആശ്ചര്യകരമായ ആ വിശ്വരൂപം ഓർക്കുന്തോറും എനിക്ക് അത്ഭുതവും സന്തോഷവും പിന്നെയും പിന്നെയും വർദ്ധിക്കുന്നു. ഏതു പക്ഷത്തിലാണോ ജ്ഞാനവൈരാഗ്യാദികൾ വഴി സർവ്വയോഗങ്ങളും അരുളുന്ന യോഗേശ്വരനായ ശ്രീകൃഷ്ണൻ നിലകൊള്ളുന്നത്, ഏതു പക്ഷത്തിലാണോ ഗാണ്ഡീവധന്വാവായ അർജ്ജുനൻ വർത്തിക്കുന്നത്, അവിടെ ലക്ഷ്മിയും വിജയവും ഭൂതിയും നീതിയും സ്ഥിരമായി വിളങ്ങുമെന്നാണ് എന്റെ അഭിപ്രായം."

## അദ്ധ്യായം 18

### മോക്ഷസന്ന്യാസയോഗം -

അർജ്ജുനൻ പറഞ്ഞു:

1. സന്ന്യാസസ്യ മഹാബാഹോ!
തത്ത്വമിച്ഛാമി വേദിതും
ത്യാഗസ്യ ച ഹൃഷീകേശ!
പൃഥക് കേശിനിഷൂദന!

ഹേ മഹാബാഹോ! ഹൃഷീകേശാ! കേശിനിഷൂദനാ! സന്ന്യാസത്തിന്റേയും ത്യാഗത്തിന്റേയും തത്ത്വം പ്രത്യേകമായി വിവേചിച്ചറിയുന്നതിനു ഞാൻ ആഗ്രഹിക്കുന്നു.

എല്ലാ ഉപനിഷത്തിന്റേയും സാരമായ ഗീതാശാസ്ത്രത്തിൽ അടങ്ങിയിട്ടുള്ള സാരാംശത്തെ ക്രോഡീകരിച്ച് ഒരു അദ്ധ്യായത്തിൽ കാണിക്കുവാൻ ദയാലുവായ ഭഗവാൻ പതിനെട്ടാമത്തെ അദ്ധ്യായം ആരംഭിക്കുന്നു. ഹേ മഹാപുരുഷാ, ഹേ ഹൃഷീകേശാ! ഹേ കേശിനി ഷൂദനാ! അങ്ങയിൽനിന്നുതന്നെ സന്ന്യാസശബ്ദാർത്ഥത്തിന്നും, ത്യാഗശബ്ദാർത്ഥത്തിന്നും തമ്മിലുള്ള വ്യത്യാസം എന്താണെന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ബ്രഹ്മചര്യം, അഹിംസ എന്ന പദങ്ങൾക്ക് സന്ന്യാസികളേയും ഗൃഹസ്ഥന്മാരെയും സംബന്ധിച്ച് ഭിന്നമായ അർത്ഥങ്ങളുള്ളതുപോലെ സംന്യാസം, ത്യാഗം എന്നീ ശബ്ദങ്ങൾക്കുള്ള വിഭിന്നമായ അർത്ഥത്തിന്റെ നിർണ്ണയം അറിയുവാൻ ആഗ്രഹിക്കുന്നുവെന്നു ചുരുക്കം.

ശ്രീഭഗവാൻ പറഞ്ഞു:

2. കാമ്യാനാം കർമ്മണാം ന്യാസം
സംന്യാസം കവയോ വിദുഃ
സർവ്വകർമ്മഫലത്യാഗം
പ്രാഹുസ്ത്യാഗം വിചക്ഷണാഃ.

കാമ്യങ്ങളായ കർമ്മങ്ങളെ നിശ്ശേഷം വേണ്ടെന്നുവെയ്ക്കുന്നത് സന്ന്യാസമെന്നു കവികൾ (പണ്ഡിതന്മാർ) മനസ്സിലാക്കുന്നു. വിചക്ഷണന്മാർ (ജ്ഞാനികൾ) സർവ്വകർമ്മങ്ങളുടേയും ഫലത്തെ (ഫലാസക്തിയെ) ത്യജിക്കുന്നതിനെ ത്യാഗം എന്നും പറയുന്നു.

'പുത്രകാമോ യജേത' പുത്രനുണ്ടാകുവാൻ ആഗ്രഹിക്കുന്നവൻ പ്രജാപതിയെക്കുറിച്ചു യജിക്കണം. 'സ്വർഗ്ഗകാമോ യജേത' സ്വർഗ്ഗത്തെ ലഭിക്കുവാൻ ആഗ്രഹിക്കുന്നവൻ ഇന്ദ്രനെക്കുറിച്ച് യജിക്കണം. ഇപ്രകാരം ഓരോ ആഗ്രഹങ്ങളെ സാധിപ്പിക്കുവാൻ വിധിച്ചിട്ടുള്ള കർമ്മങ്ങളെ ഉപേക്ഷിക്കുന്നതാണ് മോക്ഷേച്ഛയുള്ള ഗൃഹസ്ഥാശ്രമിയുടെ സന്ന്യാസം എന്നു ചില വിദ്വാന്മാർ അറിയുന്നു. മറ്റുചില പണ്ഡിതന്മാർ കാമ്യങ്ങളും കാമ്യങ്ങളല്ലാത്ത നിത്യനൈമിത്തികങ്ങളുമായ എല്ലാ കർമ്മങ്ങളുടേയും ഫലത്തെ മാത്രം പരിത്യജിക്കുന്നതാണ് ഗൃഹസ്ഥാശ്രമിയുടെ സന്ന്യാസം എന്നും, അല്ലാതെ വിഹിത കർമ്മപരിത്യാഗമല്ല എന്നും അഭിപ്രായപ്പെടുന്നു.

ശ്രുതിയിൽ പറയുന്നത് നിത്യകർമ്മങ്ങൾക്കു ഫലമില്ലെന്നാണല്ലോ. അപ്പോൾ നിത്യകർമ്മങ്ങളുടെ ഫലത്തെ ഉപേക്ഷിക്കണം എന്നു പറയുന്നത് ബ്രഹ്മചാരി ഭാര്യയെ ഉപേക്ഷിക്കണം എന്നു പറയുന്നതുപോലെയല്ലേ? ഇല്ലാത്ത ഒന്നിനെ എങ്ങനെ ഉപേക്ഷിക്കും? അങ്ങനെ ശങ്കിക്കേണ്ട. അഗ്നിഹോത്രാദിനിത്യകർമ്മങ്ങൾക്കും പുണ്യഫലമുണ്ടെന്ന് "അഗ്നിം ഹുത്വാ വിധാനേന യൽ പുണ്യഫലമാപ്നുയാത്" എന്നു ശ്രുതിവാക്യങ്ങൾ കാണിക്കുന്നു. അന്തഃകരണ പരിശുദ്ധി നിത്യകർമ്മാനുഷ്ഠാനത്തിൽനിന്നുണ്ടാകുന്ന പുണ്യഫലമാകുന്നു. അതുകൊണ്ടാണ് ആത്മജ്ഞാനാധികാരം ലഭിക്കുന്നത്. അപ്രകാരമുള്ള ഫലാഭിസന്ധികൂടാതെതന്നെ നിത്യകർമ്മം ചെയ്യുന്നതാണ് സർവ്വകർമ്മഫലത്യാഗം. ഗൃഹസ്ഥാശ്രമികൾ ഫലം കാംക്ഷിക്കാതെ വിഹിതമായ കർമ്മങ്ങളെ അനുഷ്ഠിക്കുന്നതാണ്. സന്ന്യാസം സർവ്വകർമ്മങ്ങളേയും ഉപേക്ഷിക്കുന്നതല്ലെന്നാണ് മറ്റു ചിലരുടെ അഭിപ്രായമെന്നു ചുരുക്കം.

3. ത്യാജ്യം ദോഷവദിത്യേകേ
കർമ്മ പ്രാഹുർമനീഷിണഃ
യജ്ഞദാനതപഃകർമ്മ
ന ത്യാജ്യമിതി ചാപരേ.

കർമ്മമേതും ദോഷയുക്തമാണ്, അതുകൊണ്ട് ത്യാജ്യമാണ് എന്നു ചില വിദ്വാന്മാർ (സാംഖ്യദർശനക്കാർ) പറയുന്നു. എന്നാൽ യജ്ഞം, ദാനം, തപസ്സ് എന്നിവയുടെ അനുഷ്ഠാനമായ കർമ്മം ത്യാജ്യമല്ല എന്നാണ് മറ്റുചിലരുടെ (മീമാംസകന്മാരുടെ) അഭിപ്രായം. ഈ പറഞ്ഞ 'സന്ന്യാസം' - 'ത്യാഗം' എന്ന രണ്ടു പദങ്ങൾക്കും അഭിപ്രായഭിന്നതനിമിത്തം കാമ്യകർമ്മത്യാഗമാണ് സന്ന്യാസമെന്നും, സർവ്വകർമ്മഫലത്യാഗമാണ് ത്യാഗമെന്നും ആദ്യത്തെ രണ്ടു ശ്ലോകങ്ങൾകൊണ്ടു പ്രതിപാദിച്ചുകഴിഞ്ഞു. ഇനിയും വേറെ ചില പണ്ഡിതന്മാരുടെ അഭിപ്രായമനുസരിച്ച് ത്യാഗശബ്ദത്തിന്റെ മറ്റൊരുമാതിരി അർത്ഥത്തെ പ്രതിപാദിക്കുന്നു. ചില വിദ്വാന്മാർ വേദത്താൽ നിഷേധിക്കപ്പെട്ടത് എന്ന ദോഷമുള്ള കർമ്മങ്ങളെ ഉപേക്ഷിക്കണം എന്നു പറയുന്നു. ഉദാഹരണം: 'ന കലഞ്ജം ഭക്ഷയേത്' - 'ന സുരാം പിബേത്' - 'കഞ്ചാവു തിന്നരുത്' - 'കള്ളു കുടിക്കരുത്' ഇപ്രകാരം നിഷിദ്ധകർമ്മങ്ങളെ ഉപേക്ഷിക്കുന്നതുതന്നെയാണ് ത്യാഗശബ്ദത്തിന്റെ അർത്ഥം. കാമ്യകർമ്മത്യാഗമോ കർമ്മഫലത്യാഗമോ ത്യാഗശബ്ദംകൊണ്ടുദ്ദേശിക്കുന്നില്ല. കാമ്യകർമ്മങ്ങളും സൽകർമ്മങ്ങളും ദുർഗ്ഗതിയേയോ ദുഷ്ടയോനിപ്രാപ്തിയേയോ നല്കുന്നില്ല. അതുകൊണ്ട് അവയെ ഉപേക്ഷിക്കേണ്ടതില്ല. നിർദ്ദോഷങ്ങളായ കർമ്മങ്ങളെ സ്വീകരിക്കണം. 'യാന്യനവദ്യാനി കർമ്മാണി താനി സേവ്യാനി' എന്ന് ശാസ്ത്രവിധിയുണ്ട്. യജ്ഞം, ദാനം, തപസ്സ് എന്ന കർമ്മങ്ങൾ ഉപേക്ഷിച്ചുകൂടാ എന്നാണ് മറ്റു ചിലരുടെ അഭിപ്രായം. ഒരുദിവസം നാമം ജപിക്കാതെയും, മൂന്നുദിവസം സന്ധ്യാവന്ദനം ചെയ്യാതെയും, പന്ത്രണ്ടുദിവസം അഗ്നിഹോത്രം ചെയ്യാതെയും ഇരിക്കുന്ന ബ്രാഹ്മണൻ നാലുവേദങ്ങളും പഠിച്ചവനായിരുന്നാൽപ്പോലും ശൂദ്രനായിത്തീരുന്നു എന്ന് വേദസിദ്ധാന്തവുമുണ്ട്.

"ഏകാഹം ജപഹീനസ്തു
സന്ധ്യാഹീനോ ദിനത്രയം
ദ്വാദശാഹമനഗ്നിശ്ച
ശൂദ്രഏവ ന സംശയഃ"

എന്നാണ് ആ സ്മൃതിവചനം. അതുകൊണ്ട് ഗൃഹസ്ഥനെ ഉദ്ദേശിച്ചു പ്രയോഗിക്കുന്ന സന്ന്യാസശബ്ദം മുഖ്യാർത്ഥത്തെ അതായത് സർവ്വകർമ്മസന്ന്യാസത്തെ കാണിക്കുന്നില്ല. പിന്നെയോ ഗൗണാർത്ഥത്തെയാണ് കാണിക്കുന്നത്. വിധിയിൽ പറഞ്ഞ കർമ്മങ്ങളെ അനുഷ്ഠിക്കണം. അതുതന്നെയാണ് ഗൃഹസ്ഥന്റെ സന്ന്യാസം എന്നാണ് വേറെ ചിലരുടെ അഭിപ്രായം. ഇങ്ങനെ മതഭേദങ്ങളെ വ്യക്തമായി കാണിച്ചതിന്നുശേഷം ഭഗവാൻ തന്റെ മതത്തെ പറയുവാൻ തുടങ്ങുന്നു.

4. നിശ്ചയം ശൃണു മേ തത്ര
ത്യാഗേ ഭരതസത്തമ!
ത്യാഗോ ഹി പുരുഷവ്യാഘ്ര!
ത്രിവിധഃ സംപ്രകീർത്തിതഃ.

ഹേ ഭരതശ്രേഷ്ഠാ! ത്യാഗത്തെ സംബന്ധിച്ച് എന്റെ നിശ്ചയം കേട്ടുകൊള്ളുക. ഹേ പുരുഷവര്യാ! ത്യാഗം മൂന്നുവിധത്തിലാണെന്നു വിവേചിച്ചു പറയപ്പെട്ടിട്ടുണ്ട്.

അനേകംവിധത്തിൽ ഓരോ പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നതും നീ അറിയുവാനാഗ്രഹിക്കുന്നതുമായ 'ത്യാഗം' എന്ന പദത്തിന്ന് ഞാൻ നിശ്ചയിച്ചിരിക്കുന്ന അർത്ഥം എന്താണെന്ന് എന്നിൽനിന്നുതന്നെ നീ കേട്ടുകൊള്ളുക. എടോ ഭരതസത്തമാ! പുരുഷവ്യാഘ്രാ! ത്യാഗംതന്നെ മൂന്നുതരത്തിലാണെന്നു വ്യക്തമായി പറയപ്പെട്ടിരിക്കുന്നു. ബുദ്ധിമാന്മാർക്കുപോലും ത്യാഗശബ്ദാർത്ഥം എളുപ്പത്തിൽ ധരിക്കുവാൻ കഴിയുന്ന ഒന്നല്ല. അതുകൊണ്ട് വേദകർത്താവായ ഞാൻതന്നെ ആ പദത്തിന്റെ ഗൂഢമായ അർത്ഥം നിന്നോടു തുറന്നുപറയാം, ശ്രദ്ധയോടുകൂടെ കേട്ടുകൊള്ളുക.

5. യജ്ഞദാനതപഃകർമ്മ
ന ത്യാജ്യം കാര്യമേവ തത്
യജ്ഞോ ദാനം തപശ്ചൈവ
പാവനാനി മനീഷിണാം.

യജ്ഞം, ദാനം, തപസ്സ് എന്നീ കർമ്മങ്ങൾ ത്യജിക്കേണ്ട വയല്ല, ചെയ്യപ്പെടേണ്ടവതന്നെയാണ്. യജ്ഞവും, ദാനവും, തപസ്സും, മനീഷികൾക്ക് (വിവേകികൾക്ക്) മനഃശുദ്ധി ഉണ്ടാക്കുന്ന വയത്രെ.

ശ്രുതിയും, സ്മൃതിയും നിശ്ചയിക്കുന്ന യജ്ഞം, സൽപാത്രത്തിൽ അർത്ഥം സമർപ്പിക്കുക എന്ന ദാനം, അധ്യയനസ്വരൂപമായ തപസ്സ് എന്ന കർമ്മം എന്നിവ മോക്ഷേച്ഛുവായ ഗൃഹസ്ഥൻ വിരക്തനാണെന്നിരിക്കിലും ഒരിക്കലും ത്യജിക്കരുത്. എന്തുകൊണ്ടെന്നാൽ ആ മൂന്നുവിധം കർമ്മങ്ങളും വിദ്വാന്മാരുടെ ജന്മാന്തര സിദ്ധമായ സർവ്വദുരിതങ്ങളേയും നശിപ്പിച്ച് അന്തഃകരണശുദ്ധി ഉണ്ടാക്കുന്നവയാകുന്നു. എന്നാൽ മാത്രമേ പരമാത്മസാക്ഷാൽക്കാരയോഗ്യത ലഭിക്കുകയുള്ളൂ.

6. ഏതാന്യപി തു കർമ്മാണി
സങ്ഗം ത്യക്ത്വാ ഫലാനി ച
കർത്തവ്യാനീതി മേ പാർത്ഥ!
നിശ്ചിതം മതമുത്തമം.

ഹേ പാർത്ഥാ! എന്നാൽ ആ കർമ്മങ്ങൾപോലും ആസക്തിയും ഫലവും പരിത്യജിച്ചുവേണം ചെയ്യുവാൻ എന്നത്രേ എന്റെ സുനിശ്ചിതവും ഉത്തമവുമായ അഭിപ്രായം.

ആ കർമ്മങ്ങൾ ചെയ്യേണ്ടതെങ്ങനെയാണെന്ന് ഭഗവാൻ ഉപദേശിക്കുന്നു. യജ്ഞം, ദാനം തപസ്സ് എന്ന ഈ നിത്യകർമ്മങ്ങളിൽ കാമവും ഫലാഭിസന്ധിയും കൂടാതെ ചെയ്യണം എന്നാണെന്റെ ദൃഢമായ അഭിപ്രായം. നിത്യകർമ്മം ചെയ്യാതെയിരുന്നാൽ ഉണ്ടാകുന്ന പ്രത്യവായം എന്ന ദോഷം ബാധിക്കുകയില്ല. ഫലകാംക്ഷയില്ലാത്തതുകൊണ്ട് സ്വർഗ്ഗാദിലോകം പ്രാപിച്ചാലും പുണ്യം ക്ഷയിക്കുമ്പോൾ ഭൂലോകത്തിലേക്കു മടങ്ങിവരിക എന്ന ദോഷവുമില്ല. അന്തഃകരണശുദ്ധിക്കു കാരണങ്ങളായ അഭീഷ്ടമുക്തിസാധകമായ ജ്ഞാനമുണ്ടാകുവാൻ പറ്റിയ അന്തഃകരണശുദ്ധി സിദ്ധിക്കുകയും ചെയ്യും. അതുകൊണ്ട് മുമ്പേ പറഞ്ഞ പക്ഷാന്തരങ്ങളെക്കാൾ എന്റെ ഈ അഭിപ്രായമാണ് ഉൽകൃഷ്ടമായത്.

7. നിയതസ്യ തു സന്ന്യാസഃ
കർമ്മണോ നോപപദ്യതേ
മോഹാത്തസ്യ പരിത്യാഗ-
സ്താമസഃ പരികീർത്തിതഃ.

നിയതമായ കർമ്മത്തിന്റെ ത്യാഗം (ചെയ്യാതെ വിട്ടുകളയുന്നത്) യുക്തിയുക്തമല്ല. അവിവേകത്താൽ അതിനെ ത്യജിക്കുന്നതു താമസമായ ത്യാഗമാകുന്നു.

അങ്ങനെ ഭഗവാൻ സ്വനിശ്ചയമെന്തെന്നു പറഞ്ഞതിന്നു ശേഷം വിരക്തനല്ലാതിരിക്കുന്ന മുമുക്ഷു കർമ്മത്തെ തീരെ ഉപേക്ഷിച്ചുകൂടാ എന്നു കാണിക്കുവാൻ 'ത്യാഗം' മൂന്നുവിധമാണെന്നു മുമ്പേ പറഞ്ഞതിനെ വീണ്ടും വിവരിക്കുന്നു. ശ്രുതിസ്മൃതികളാൽ നിശ്ചയിക്കപ്പെട്ട സന്ധ്യോപാസനം അഗ്നിഹോത്രം മുതലായ നിത്യകർമ്മങ്ങളെ കാമ്യകർമ്മങ്ങളെപ്പോലെ ഉപേക്ഷിക്കുന്നത് ശരിയല്ല. നിത്യകർമ്മംകൊണ്ട് അന്തഃകരണം ശുദ്ധമാകുകയെന്ന സൽഫലം സിദ്ധിക്കും. ചെയ്യാതിരുന്നതുകൊണ്ടു പാപമുണ്ടെന്നും 'അകരണേ പ്രത്യവായഃ സ്യാത്' എന്ന വേദവചനം സിദ്ധാന്തിക്കുന്നതുകൊണ്ട് ഉപേക്ഷിക്കുന്നത് ഒരിക്കലും യുക്തമല്ല. കർമ്മരഹസ്യമെന്തെന്ന് അറിയാതേയും നന്നായി ചിന്തിക്കാതേയും പ്രഥമദൃഷ്ടിയിൽ ദോഷമുണ്ടെന്നു തോന്നി ഉപേക്ഷിച്ചുവെങ്കിൽ അതിനെക്കുറിച്ച് എന്തു പറയും? കർത്തവ്യവും അകർത്തവ്യവും തിരിച്ചറിവില്ലായ്മയാകുന്ന അവിവേകംകൊണ്ട് നിത്യകർമ്മങ്ങളെ ഉപേക്ഷിക്കുന്നതു തമോഗുണം നിമിത്തമുണ്ടായ അജ്ഞാനത്തിന്റെ ഫലമാണെന്നു സജ്ജനങ്ങൾ അഭിപ്രായപ്പെടുന്നു. ആവിധത്തിലുള്ള നിത്യകർമ്മപരിത്യാഗം സമുചിതമല്ലെന്നു സൂചിപ്പിക്കുന്നു.

8. ദുഃഖമിത്യേവ യത്കർമ്മ
കായക്ലേശഭയാത് ത്യജേത്
സ കൃത്വാ രാജസം ത്യാഗം
നൈവ ത്യാഗഫലം ലഭേത്.

ദുഃഖകരമെന്നു പറഞ്ഞ് ശരീരക്ലേശമുണ്ടാകുമെന്നു ഭയന്നു കർമ്മത്തെ പരിത്യജിക്കുന്നവൻ രാജസമായ ത്യാഗമാണ് അനുഷ്ഠിക്കുന്നത്. അവനു ത്യാഗത്തിന്റെ ഫലം തീർച്ചയായും ലഭിക്കുകയില്ലതന്നെ.

ഭഗവാൻ രജോഗുണകാര്യമായ ത്യാഗത്തിന്റെ ലക്ഷണം എന്തെന്നു പറയുന്നു. മുമ്പെ പറഞ്ഞ നിത്യകർമ്മം ചെയ്യേണ്ടതാണെന്ന അറിവുണ്ടെങ്കിലും അതെല്ലാം ചെയ്യുവാൻ ക്ലേശം വളരെയുണ്ട്. അതുകൊണ്ട് ചെയ്യാതെ വിട്ടിരിക്കുകയാണെങ്കിൽ ശരീരത്തിലുള്ള രാഗമാണതിന്നു കാരണം. രാഗമാകട്ടെ രജോഗുണത്തിൽനിന്നുണ്ടാകുന്നതാണല്ലോ. അതുകൊണ്ട് ആ ത്യാഗം രാജസമാകുന്നു. അങ്ങനെ ത്യജിക്കുന്നതുകൊണ്ടു ചിത്തശുദ്ധിജന്യമായ ജ്ഞാനമോ അതിന്റെ ഫലമായ മോക്ഷമോ, സിദ്ധിക്കുകയില്ല. പിന്നെയോ, തന്നെത്താൻ വഞ്ചിക്കുന്ന രാജസത്യാഗത്തിന്നനുഗുണമായ വിഹിതകർമ്മത്യാഗത്തിന്റെ പാപഫലംതന്നെ സിദ്ധിക്കും. സുഖത്തിൽനിന്നു സുഖം കിട്ടുകയില്ല. സ്വധർമ്മാനുഷ്ഠാനമാകുന്ന ക്ലേശത്തെ കൈക്കൊള്ളുന്നവന്നു മാത്രമേ പുരുഷാർത്ഥപ്രാപ്തിരൂപമായ സുഖം സിദ്ധിക്കയുള്ളുവെന്നു സൂചിപ്പിക്കുന്നു.

9. കാര്യമിത്യേവ യത്കർമ്മ
നിയതം ക്രിയതേഽർജ്ജുന!
സങ്ഗം ത്യക്ത്വാ ഫലം ചൈവ
സ ത്യാഗഃ സാത്ത്വികോ മതഃ.

ഹേ അർജ്ജുനാ! കർത്തവ്യംതന്നെയാണ് എന്നുള്ള നിഷ്ഠയോടുകൂടി ആസക്തിയും ഫലവും പരിത്യജിച്ച് നിയതമായ (വിഹിതമായ) ഏതു കർമ്മം അനുഷ്ഠിക്കപ്പെടുന്നുവോ, ആ ത്യാഗം (കർമ്മഫലത്യാഗം) സാത്ത്വികമായ ത്യാഗമാകുന്നു.

ഭഗവാൻ സാത്ത്വികത്യാഗലക്ഷണം പറയുന്നു. ശ്രുതികളും സ്മൃതികളും കല്പിച്ചിരിക്കുന്ന കർമ്മം ചെയ്യേണ്ടതാണെന്ന വിചാരത്താൽ മാത്രം എടോ അർജ്ജുനാ! ഞാൻ കർത്താവാണെന്ന ഭാവവും ഫലം കിട്ടണമെന്ന സങ്കല്പവും കൂടാതെ ആര് ചെയ്യുന്നുവോ അവന്റെ ആ ത്യാഗം സത്ത്വഗുണത്തിൽനിന്നായതുകൊണ്ട് താമസരാജസത്യാഗങ്ങളേക്കാൾ ഉൽകൃഷ്ടമാണെന്നാണ് ശാസ്ത്രത്തിന്റേയും സജ്ജനങ്ങളുടേയും അഭിപ്രായം. ചെയ്യാതിരിക്കുന്നതുകൊണ്ടുള്ള പാപം ബാധിക്കയില്ല. സങ്കല്പിക്കാത്തതുകൊണ്ട് ഫലം സിദ്ധിക്കാതേയും വരികയില്ല. ഗംഗ മുതലായ പുണ്യനദികളിൽ സ്നാനംചെയ്യുമ്പോൾ 'ഞാൻ പുണ്യവാനാകണം' എന്നു സങ്കല്പിക്കാത്തതുകൊണ്ട് അവൻ ശുദ്ധനാകാതെ വരുന്നില്ല. അഗ്നി എന്നെ തപിപ്പിക്കണം എന്നു സങ്കല്പിച്ചില്ലെങ്കിലും അഗ്നി തപിപ്പിക്കും. അതുപോലെ നിത്യകർമ്മത്തിന്നുള്ള അന്തഃകരണശുദ്ധിരൂപമായ ഫലം സങ്കല്പിക്കാതെതന്നെ സിദ്ധിക്കും. നിത്യകർമ്മത്തിന്നു ഫലമില്ലെന്നു വിചാരിക്കുന്നത് ശരിയല്ല. മോക്ഷത്തിന്നു കാരണമായ ആത്മസ്വരൂപത്തെ ഗ്രഹിക്കുവാനുള്ള അന്തഃകരണശുദ്ധിരൂപമായ ഫലം അതിന്നുണ്ട്. ആ ഫലം തനിക്കു സിദ്ധിക്കണമെന്നോ അതിന്നായിട്ട് താൻ നിത്യകർമ്മം ചെയ്യുന്നുവെന്നോ വിചാരിക്കേണ്ടതായ ആവശ്യമില്ല എന്നാണ് സംഗത്തേയും ഫലത്തേയും ഉപേക്ഷിച്ചിട്ടു ചെയ്യണം എന്നു പറഞ്ഞതിന്റെ ചുരുക്കം.

10. ന ദ്വേഷ്ട്യകുശലം കർമ്മ
കുശലേ നാനുഷജ്ജതേ
ത്യാഗീ സത്ത്വസമാവിഷ്ടോ
മേധാവീ ഛിന്നസംശയഃ.

സാത്ത്വികത്യാഗിയും, സത്ത്വഗുണസമ്പന്നനും, സംശയ മറ്റവനുമായ മേധാവി, ബുദ്ധിമാൻ, ജ്ഞാനി, അസുഖകരമായ കർമ്മത്തെ ദ്വേഷിക്കുന്നില്ല. കുശലമായ (സുഖകരമായ) കർമ്മത്തിൽ ആസക്തനാകുന്നുമില്ല.

ഭഗവാൻ ഇങ്ങനെ താമസം, രാജസം, സാത്ത്വികം എന്ന മൂന്നു തരം ത്യാഗങ്ങളെപ്പറ്റി പറഞ്ഞതിന്നുശേഷം സാത്ത്വിക ത്യാഗത്തിന്റെ ഫലം എന്തെന്നു പറയുന്നു. സാത്ത്വികത്യാഗനിഷ്ഠയോടുകൂടെ അനേകജന്മങ്ങളിൽ യജ്ഞദാനതപഃകർമ്മങ്ങളാൽ ഭഗവാനെ ആരാധിച്ചവന്റെ അന്തഃകരണം ചളിപിടിക്കാത്ത കണ്ണാടിപോലെ പരിശുദ്ധമായിരിക്കും. അനിഷ്ടഫലം ജനിപ്പിക്കുന്നവയാണ് കാമ്യനിഷിദ്ധകർമ്മങ്ങൾ. അതുകൊണ്ട് അവയെ വർജ്ജിക്കണം എന്ന ദ്വേഷഭാവമോ സൽഫലത്തെ ജനിപ്പിക്കുന്നവയാണ്. യജ്ഞാദി നിത്യകർമ്മങ്ങൾ, അതുകൊണ്ടവയെ വിട്ടുകളയാതെ അനുഷ്ഠിക്കണമെന്നോ വിചാരം അപ്പോൾ ഉണ്ടാവുകയില്ല. ഏതുകൊണ്ടെന്നാൽ അന്തഃകരണപരിശുദ്ധി കൊണ്ട് അവൻ ആത്മസ്വരൂപത്തെ കരതലാമലകംപോലെ അറിഞ്ഞതുകൊണ്ട് കുശലാകുശലകർമ്മങ്ങളോട് ആത്മാവായ തനിക്കു സംബന്ധമില്ല. നിത്യനും സംഗരഹിതനുമായ ചിദ്രൂപൻ താൻതന്നെയാണ് എന്ന അനുഭവമുണ്ടായതിനാൽ സകല സംശയങ്ങളും തീർന്നു സഞ്ചിതം, ആഗാമി, വർത്തമാനം എന്ന മൂന്നു വിധം കർമ്മങ്ങളോട് ആത്മാവിന്നു ചേർച്ചയുണ്ടോ ഇല്ലയോ? കർത്തൃത്വം, ഭോക്തൃത്വം എന്നീ ലക്ഷണത്തോടുകൂടിയ സംസാരം ആത്മാവിന്നോ അനാത്മാവിന്നോ? ഇങ്ങനെ ഇതുവരെ ഉണ്ടായിരുന്ന എല്ലാ സംശയങ്ങളും സൂര്യോദയത്തിൽ അന്ധകാരമെന്നപോലെ നിശ്ശേഷം നശിക്കുന്നതാണ്. അതുകൊണ്ട് അവൻ സർവ്വകർമ്മങ്ങളിൽനിന്നും വിട്ടിരിക്കുന്നവനായിരിക്കും. അല്ലെങ്കിൽ കർമ്മം ചെയ്യുന്നുവെങ്കിലോ, ഗുണം എന്ന ഭാവംനിമിത്തമോ, ചെയ്യാതിരിക്കുന്നുവെങ്കിൽ ചെയ്യുന്നത് ദോഷമാണെന്ന വിചാരത്താലോ അല്ല. പിന്നെയോ കുട്ടികളെപ്പോലെ ചിലപ്പോൾ ചിലത് ചെയ്യും, ചിലപ്പോൾ ഒന്നും ചെയ്യാതെയുമിരിക്കും എന്നുമാത്രം. അത് ഗുണമോ ദോഷമോ ആണെന്ന വിചാരത്താലല്ലെന്നാണ് ശാസ്ത്രസിദ്ധാന്തവും; മഹാന്മാരുടെ അഭിപ്രായവും. അനേകം ജന്മങ്ങളിൽ സാത്ത്വികത്യാഗനിഷ്ഠയോടുകൂടെ ഈശ്വരനെ ആരാധിച്ചതിന്റെ ഫലമായിട്ടാണ് ഈ നില കിട്ടുന്നത്. അതുകൊണ്ട് സുവിരക്തനല്ലാത്ത മുമുക്ഷു സാത്ത്വികത്യാഗിയായി സ്വധർമ്മമായ നിത്യകർമ്മാനുഷ്ഠാനംകൊണ്ട് സർവ്വേശ്വരനെ ആരാധിക്കണം എന്നുറപ്പിക്കുന്നു. സുവിരക്തനായാൽ അന്തർന്നിഷ്ഠനായിത്തന്നെയിരുന്നു എന്നു വരും. അവനെക്കുറിച്ച് വേദം ശാസിക്കുന്നില്ല എന്ന അഭിപ്രായത്താലാണ് 'സുവിരക്തനല്ലാത്തവൻ' എന്നു കാണിച്ചത്.

11. ന ഹി ദേഹഭൃതാ ശക്യം
തൃക്തും കർമ്മാണ്യശേഷതഃ
യസ്തു കർമ്മഫലത്യാഗീ
സ ത്യാഗീത്യഭിധീയതേ.

എന്തെന്നാൽ ദേഹമുള്ള ജീവിക്ക് കർമ്മങ്ങളെ നിശ്ശേഷമായി പരിത്യജിക്കാൻ സാദ്ധ്യമല്ല. എന്നാൽ ആരാണോ കർമ്മഫലങ്ങളെ ത്യജിക്കുന്നത്, അവൻ ത്യാഗി എന്നു പറയപ്പെടുന്നു.

ദേഹം, ഇന്ദ്രിയം, മനസ്സ്, ബുദ്ധി മുതലായവയിൽ ആത്മഭാവമുള്ള ഏതൊരുവനും എല്ലാ കർമ്മങ്ങളേയും ത്യജിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് ഏതൊരുവൻ സാത്ത്വികത്യാഗനിഷ്ഠയോടുകൂടെ നിത്യനൈമിത്തികകർമ്മങ്ങളെ ഫലം ചിന്തിക്കാതെ ഈശ്വരനിൽ സമർപ്പിക്കുന്നുവോ, അവനെ ത്യാഗിയാണെന്നു പറയുന്നു. അതിന്റെ ഫലവും അറിയുന്ന വിദ്വാന്മാർ എന്ത് പറയുന്നു എന്നു കേൾക്കുക. ദേഹേന്ദ്രിയമനോബുദ്ധ്യാദികളെ അതിക്രമിച്ചിരിക്കുന്ന ആത്മാവിനെ സാക്ഷാത്തായറിഞ്ഞാൽ മാത്രമേ ദേഹമാണ് ആത്മാവെന്ന ഭാവത്തിൽനിന്നു മുക്തനാവുകയുള്ളൂ. അവന്നു മാത്രമേ സർവ്വകർമ്മത്യാഗാദികളിൽ അധികാരമുള്ളൂ. സാത്ത്വികത്യാഗനിഷ്ഠയോടെ ബഹുജന്മങ്ങളിൽ ഫലകാംക്ഷ കൂടാതെ സ്വധർമ്മാനുഷ്ഠാനത്താൽ ഈശ്വരനെ ആരാധിക്കാതെ, അന്തഃകരണശുദ്ധിയും തന്നിമിത്തം ആത്മസ്വരൂപജ്ഞാനവും തന്നിമിത്തം കർത്തൃത്വഭോക്തൃത്വമില്ലാതിരിക്കുന്ന ആത്മസ്വരൂപനായിത്തന്നെയിരിക്കുക എന്ന മോക്ഷവും (ജീവന്മുക്തനില) സിദ്ധിക്കുകയില്ല. അപ്രകാരം ആരാധിച്ചതിന്റെ ഫലമാണ് സർവ്വകർമ്മസന്ന്യാസം. ദേഹാത്മഭാവമുള്ള അവിവേകിയായ മുമുക്ഷുവാകട്ടെ, ശാസ്ത്രോക്തവിധിയെ അനുസരിച്ച് ഫലകാംക്ഷകൂടാതെ ഈശ്വരപ്രീതിക്കുവേണ്ടി കർമ്മങ്ങളെയനുഷ്ഠിക്കുകതന്നെ വേണം എന്ന് ഉറപ്പിച്ചിരിക്കുന്നു. താമസരാജസകർമ്മത്യാഗികൾ യഥാർത്ഥത്തിൽ ത്യാഗികളല്ല. അവരുടെ കർമ്മത്യാഗം ത്യാഗഭാസം മാത്രമാണെന്നു ധരിക്കേണ്ടതാകുന്നു.

12. അനിഷ്ടമിഷ്ടം മിശ്രം ച
ത്രിവിധം കർമ്മണഃ ഫലം
ഭവത്യത്യാഗിനാം പ്രേത്യ
ന തു സന്ന്യാസിനാം ക്വചിത്.

ഇഷ്ടം, അനിഷ്ടം, ഇഷ്ടാനിഷ്ടമിശ്രം എന്നിങ്ങനെ മൂന്നുവിധമായ കർമ്മഫലം ത്യാഗികളല്ലാത്തവർക്ക് മരണശേഷം ഭവിക്കുന്നു. എന്നാൽ സന്ന്യാസികൾക്ക് (ത്യാഗികൾക്ക്) ഒരിക്കലും അത് (കർമ്മഫലബന്ധം) ഉണ്ടാകുന്നതല്ല.

താമസവും രാജസവുമായ കർമ്മത്യാഗികൾ കാഴ്ചയ്ക്ക് കർമ്മത്യാഗികളായി തോന്നുന്നു എന്നല്ലാതെ യഥാർത്ഥത്തിൽ അവർ കർമ്മികളാണ്. സാത്ത്വികകർമ്മത്യാഗികളാകട്ടെ കാഴ്ചയ്ക്കു മാത്രം കർമ്മമുള്ളവരും യഥാർത്ഥത്തിൽ അകർമ്മികളുമാണ് എന്ന് ഉറപ്പിച്ചതിന്നുശേഷം കർമ്മികൾക്കു കർമ്മഫലമുണ്ട്, അകർമ്മികൾക്ക് കർമ്മഫലമില്ല എന്നു കാണിക്കുന്നു. പാപകർമ്മം, പുണ്യകർമ്മം, മിശ്രകർമ്മം എന്നു മൂന്നു വിധത്തിൽ കർമ്മങ്ങൾ ഉണ്ട്. പാപകർമ്മഫലം നരകപ്രാപ്തിയും, പുണ്യകർമ്മഫലം സ്വർഗ്ഗപ്രാപ്തിയും, മിശ്രകർമ്മഫലം മനുഷ്യലോകപ്രാപ്തിയും നല്കും. ഈ മൂന്നുവിധം ഫലവും താമസരാജസത്യാഗികൾ മരണാനന്തരം അനുഭവിക്കണം. സാത്ത്വികത്യാഗികളാകട്ടെ ഇഹത്തിലും പരത്തിലും കർമ്മഫലം ഒരുകാലത്തും അനുഭവിക്കുകയില്ല. അവർ ഈശ്വരപ്രീതിക്കായി ചെയ്ത കർമ്മത്തിന്റെ ഫലമായ അന്തഃകരണശുദ്ധിനിമിത്തം അനുഭവപ്പെട്ട ആത്മജ്ഞാനാഗ്നിയിൽ സകല കർമ്മങ്ങളും ദഹിച്ചുപോയിരിക്കയാൽ കർമ്മംതന്നെ ഇല്ലെന്നു വന്നിരിക്കുന്നു. 'ചുമരുണ്ടെങ്കിലല്ലേ ചിത്രമുള്ളൂ' എന്ന ന്യായപ്രകാരം ഫലാനുഭവവും അവർക്കില്ല സംസാരബന്ധമുക്തിതന്നെയാണ് അവർക്കുള്ള പരമമായ ഫലം എന്നു സിദ്ധിക്കുന്നു.

13. പഞ്ചൈതാനി മഹാബാഹോ!
കാരണാനി നിബോധ മേ
സാംഖ്യേ കൃതാന്തേ പ്രോക്താനി
സിദ്ധയേ സർവകർമ്മണാം.

ഹേ മഹാബാഹോ! സർവ്വകർമ്മങ്ങളുടേയും സിദ്ധിക്ക് സാംഖ്യ സിദ്ധാന്തത്തിൽ പറഞ്ഞിട്ടുള്ളത് ഈ അഞ്ചു കാരണങ്ങളാണ്. അവ എന്തെന്ന് എന്നിൽനിന്നു കേട്ടുകൊള്ളുക.

വിദ്വാന്മാരും ആത്മസാക്ഷാൽക്കാരം സിദ്ധിച്ചവരുമായ സന്ന്യാസികളും അകർമ്മികളാവുകയില്ല; എന്തുകൊണ്ടെന്നാൽ അവർ ശിഷ്യന്മാർക്ക് തത്ത്വം ഉപദേശിക്കാറുണ്ട് അത് പുണ്യകർമ്മമാണല്ലോ. നടക്കുമ്പോൾ കാലടികളിൽ അകപ്പെടുന്ന ഉറുമ്പ് മുതലായ പ്രാണികൾ നശിച്ചുപോയെന്നുവരും. അത് അവർ അറിയാതെ ചെയ്യുന്ന പാപകർമ്മമാണ്. അതുകൊണ്ടവർക്കും പാപകർമ്മഫലം സംഭവിക്കയില്ലേ? അപ്പോൾ 'ന തു സന്ന്യാസിനാം ക്വചിത്' സന്ന്യാസികൾക്ക് ഒരുകാലത്തും കർമ്മമില്ല എന്നെങ്ങനെ പറയും? ഈ ചോദ്യത്തിന്നു സമാധാനം പറയുന്നു. ശരിതന്നെ ആ വക കർമ്മങ്ങൾ ഉണ്ടെങ്കിലും ആ കർമ്മങ്ങളോട് സംബന്ധപ്പെടാതിരിക്കുന്ന ആത്മാവിനെ സാക്ഷാ

ത്തായറിഞ്ഞ് അതായിത്തന്നെയിരിക്കുന്ന അവർ കർമ്മം ചെയ്യുന്നവരോ ഫലം അനുഭവിക്കുന്നവരോ അല്ല എന്നു ഭഗവാൻ ഉപദേശിക്കുകയും കർമ്മങ്ങളുടെ സംഭവം ഏതുവിധമാണെന്നുള്ള രഹസ്യസംഗതിയെ വ്യക്തമാക്കുകയും ചെയ്യുന്നു. ഹേ മഹാധീരനായ അർജ്ജുനാ! ചലനാത്മകമായ ഏതൊരു കർമ്മവും ഉണ്ടാകുന്നതിന്ന് താഴെ പറയുന്ന അഞ്ചുവിധം കാരണങ്ങളുണ്ടെന്ന സംശയത്തിന്നോ വിപരീതഭാവനകൾക്കോ അവകാശമില്ലാത്തവിധം സാംഖ്യം എന്ന വേദാന്തശാസ്ത്രത്തിൽ സിദ്ധാന്തിച്ചിട്ടുണ്ട്. അത് സാധാരണ വിദ്വാന്മാർക്കുപോലും എളുപ്പത്തിൽ ഗ്രഹിക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ട് ഞാൻ നിന്നോടു പറയാം. നീ മനസ്സിരുത്തികേട്ട് ധരിച്ചുകൊള്ളുക.

14. അധിഷ്ഠാനം തഥാ കർത്താ
കാരണം ച പൃഥഗ്‌വിധം
വിവിധാശ്ച പൃഥക്ചേഷ്ടാ
ദൈവം ചൈവാത്ര പഞ്ചമം.

അധിഷ്ഠാനം (ജീവാത്മാവിന്റെ ആധാരമായ പ്രാണമനോയുക്തമായ ശരീരം), കർത്താവ് (കർമ്മങ്ങൾ അനുഷ്ഠിക്കുന്ന കർത്താവ്), വിഭിന്നങ്ങളായ കരണങ്ങൾ (ഇന്ദ്രിയങ്ങൾ), വിവിധങ്ങളായ പ്രത്യേകചേഷ്ടകൾ (വ്യാപാരങ്ങൾ), ദൈവം (ദൈവാധീനം) ഈ അഞ്ചെണ്ണമാണ് അവ.

ഭഗവാൻ ആ അഞ്ചു കാരണങ്ങളേതെല്ലാമാണെന്നു കാണിക്കുന്നു. ഒന്നാമതായി സുഖദുഃഖങ്ങളെ അനുഭവിക്കുവാനുള്ള വാസസ്ഥാനമായും, പ്രവർത്തിക്കുള്ള ഉപകരണങ്ങളായ ഇന്ദ്രിയങ്ങളുടെ ആശ്രയമായുമിരിക്കുന്ന ശരീരമാകുന്ന അധിഷ്ഠാനം (ആസ്പദം) ജീവന്റെ വാസഭവനം. രണ്ടാമത്, ഞാൻ ചെയ്യുന്നവൻ അനുഭവിക്കുന്നവൻ എന്നിങ്ങനെ അഭിമാനിക്കുന്ന വിജ്ഞാനാത്മാവാകുന്ന കർത്താവ്. ബുദ്ധിയിൽ പ്രതിഫലിച്ചിരിക്കുന്ന ചൈതന്യം എന്നു സാരം. പിന്നെ ഉള്ളിലും പുറത്തുമായി പ്രവർത്തിക്കുന്ന പലവിധത്തിലിരിക്കുന്ന ഇന്ദ്രിയസമൂഹം. അതായത് അഞ്ചു കർമ്മേന്ദ്രിയങ്ങളും അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുംകൂടി ബാഹ്യങ്ങളായി പത്തും മനസ്സ്, ബുദ്ധി എന്ന രണ്ടും; ഉള്ളിലുള്ള ഇന്ദ്രിയങ്ങൾ ഇങ്ങനെ പന്ത്രണ്ടു വിധത്തിലുള്ള കരണങ്ങൾ ഉണ്ട്. അവ പ്രവൃത്തി നടത്താനുള്ള ഉപകരണങ്ങൾപോലെ നടക്കാനും, എടുക്കാനും, കൊടുക്കാനും, വിചാരിക്കാനും, നിശ്ചയിക്കാനുമുള്ള ഉപകരണങ്ങളായ 12 ഇന്ദ്രിയങ്ങളാണ് എന്നു സാരം. മേൽപ്പോട്ടും, കീഴ്പ്പോട്ടും, നേരേയും, വിലങ്ങനേയും ബഹുവിധത്തിലുള്ള വ്യാപാരങ്ങൾക്കു കാരണങ്ങളായിരിക്കുന്ന പ്രാണാപാനാദികളായ പത്തുവിധം വായുക്കൾ നിമിത്തമുണ്ടാകുന്ന വ്യാപാരമാകുന്ന ചലനാദിക്രിയകൾ, അധിഷ്ഠാനം, കർത്താവ്, കരണം, ചേഷ്ട എന്ന ഈ നാലും ശരിക്കു നിലനിന്ന് അതാതിന്റെ ചുമതല നിർവ്വഹിക്കുന്നതിന്ന് അതാതിന്റെ നാഥസ്ഥാനം വഹിച്ച് ഓരോന്നിലും വസിക്കുന്ന ദേവതകൾതന്നെയാണ് അഞ്ചാമത്തേത്. ഇപ്രകാരം ഇവയിൽനിന്ന് വേറെയായി ആത്മാവില്ലെന്നുറപ്പിക്കുവാൻവേണ്ടിയാണ്. ഉപയോഗിച്ചിരിക്കുന്നത്. മണ്ണിന്റെ ദേവതയാണ് സൂര്യൻ. ശ്രോത്ര ദേവത ദിക്കുകളാണ്. ഇപ്രകാരം അതാത് ഇന്ദ്രിയനിഷ്ഠകളായ ദേവതകളാണ് അതാത് ഇന്ദ്രിയങ്ങളെ വ്യാപരിപ്പിക്കുന്നത്. അവരെയാണ് 'ദൈവം' എന്ന ശബ്ദംകൊണ്ട് കാണിച്ചിരിക്കുന്നത്. ഇപ്രകാരം അഞ്ചു കാരണങ്ങൾകൊണ്ട് എല്ലാ കർമ്മങ്ങളും നടന്നുകൊണ്ടിരിക്കുകയാണെന്ന് 'പഞ്ചകാരണാനി' എന്ന വാക്യത്തിൽ കാണിച്ചിരിക്കെ 'ദൈവം ച ഏവ' എന്നതിലെ 'ഏവ' എന്ന പദപ്രയോഗത്തിന്റെ ആവശ്യം 'ആത്മാവിന്ന്' കർത്തൃത്വം ഇല്ലെന്നു ബലപ്പെടുത്തുവാനാണെന്ന് നിസ്സംശയം ധരിക്കണം. ജ്ഞാനം ആത്മസ്വരൂപമായതുകൊണ്ട് ആത്മാവിന്ന് കർത്തൃത്വമില്ലേ? എന്ന ചോദ്യത്തിന്നവകാശമുണ്ട്. പ്രകാശദാതാവായ സൂര്യന്ന് മനുഷ്യവ്യാപാരത്തിൽ കർത്തൃത്വമില്ലാത്തതുപോലെ ജ്ഞാനദീപ്തിക്കാധാരമായ ആത്മാവ് കർത്താവല്ലെന്നു ധരിക്കേണ്ടതാണ്. ബുദ്ധിഗതമായ ജ്ഞാനസ്വരൂപാഹങ്കാരംതന്നെയാണ് കർത്താവ്.

15. ശരീരവാങ്മനോഭിർയത്
കർമ്മ പ്രാരഭതേ നരഃ
ന്യായ്യം വാ വിപരീതം വാ
പഞ്ചൈതേ തസ്യ ഹേതവഃ.

ശരീരം, വാക്ക്, മനസ്സ് എന്നിവകൊണ്ട് മനുഷ്യൻ ന്യായമോ, അന്യായമോ ആയ ഏതു കർമ്മം ആരംഭിച്ചാലും അതിന്റെ കാരണങ്ങൾ ഈ അഞ്ചെണ്ണമാണ്.

ഈ പറഞ്ഞതിനെ ഒന്നുകൂടി വ്യക്തമാക്കുന്നു. ബാഹ്യദൃഷ്ടികൊണ്ടു നോക്കുമ്പോൾ കർമ്മകർത്താവായി കാണപ്പെടുന്ന മനുഷ്യൻ ദേഹം, വാക്ക്, മനസ്സ് എന്ന മൂന്നുവിധ കാരണങ്ങളെക്കൊണ്ട് വിധിപ്രകാരമുള്ള സൽക്കർമ്മമോ നിഷിദ്ധമായ പാപകർമ്മമോ ഏതെങ്കിലും ഒന്നു ചെയ്യുന്നുവെങ്കിൽ സംഭവിക്കുന്നതിന്നു മുമ്പേ പറഞ്ഞ അധിഷ്ഠാനാദികളായ അഞ്ചുതന്നെയാണ് ഹേതുക്കൾ. ഇതുകൊണ്ട് സിദ്ധിക്കുന്ന സാരമെന്തെന്നാൽ, പുരുഷന്റെ അദൃഷ്ടമനുസരിച്ച് എല്ലാ കർമ്മങ്ങളും സംഭവിക്കുന്നു എന്നാണ്. പുരുഷൻ പുണ്യപാപകർമ്മഫലങ്ങളെ അനുഭവിക്കുന്നു. കർമ്മങ്ങളെ ജനിപ്പിക്കുന്നതും ഫലങ്ങളെ അനുഭവിപ്പിക്കുന്നതും എല്ലാം അധിഷ്ഠാനാദികളാൽ അവസാനിക്കുന്നുവെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

16. തത്രൈവം സതി കർത്താര-
മാത്മാനം കേവലം തു യഃ
പശ്യത്യകൃതബുദ്ധിത്വാത്
ന സ പശ്യതി ദുർമ്മതിഃ

അത് അങ്ങനെയിരിക്കെ (ഏതു കർമ്മത്തിനും മുമ്പു പറഞ്ഞ അഞ്ചെണ്ണമാണ് കാരണമെന്നിരിക്കെ) ബുദ്ധി സംസ്കാരമില്ലായ്കയാൽ ആരാണോ കേവലനായ ആത്മാവിനെ കർത്താവായി ദർശിക്കുന്നത്, ആ ദുർബുദ്ധി ശരിയായിട്ട് ഒന്നു ദർശിക്കുന്നില്ല.

കർമ്മം ചെയ്യുന്നത് പ്രകൃതിതന്നെയാണെന്നു പറഞ്ഞതിനെ അനുസരിച്ച് പ്രകൃതികാര്യങ്ങളായ അധിഷ്ഠാനാദി പഞ്ചകങ്ങളാണ് എല്ലാ കർമ്മങ്ങളേയും നടത്തുന്നതെന്ന് ഉറപ്പിച്ചതിന്റെ ഫലം എന്തെന്നു പറയുന്നു. മുമ്പേ വിവരിച്ചവിധം ദേഹേന്ദ്രിയാദികൾ കർമ്മകർത്താക്കളായിരിക്കെ, ദേഹാദികളോട് യാതൊരവസ്ഥയിലും സംബന്ധപ്പെടാതെയും കരണങ്ങളൊന്നുമില്ലാതെയും നിർവ്വിശേഷനായിരിക്കുന്ന ആത്മാവിനെ സൽഗുരുവിൽനിന്നു കേട്ട് ധരിക്കുക, ശ്രുതിവാക്യങ്ങളിൽനിന്ന് അഭ്യസിച്ചറിയുക എന്നിവയുണ്ടായിട്ടുകൂടി ശരീരാദികളിൽ ബന്ധപ്പെടാതെ, കർത്തൃത്വഭോക്തൃത്വാദി ധർമ്മവിശിഷ്ടനല്ലാതെയിരിക്കുന്ന ആത്മാവിനെ പുണ്യപാപകർമ്മ കർത്താവായി ഏതൊരുവൻ വിചാരിക്കുന്നുവോ, അവന്റെ ശ്രവണമനനാദികൾ ബുദ്ധിയെ ശുദ്ധമാക്കിയിട്ടില്ലെന്നും അറിഞ്ഞുകൊള്ളണം. അവന്റെ ബുദ്ധി ജനിച്ചും വളർന്നും സർവ്വദാ വികാരപ്പെട്ടുംകൊണ്ട് നാശോന്മുഖമായി ദുഷിച്ച ശരീരേന്ദ്രിയാദികളിൽത്തന്നെ നില്ക്കുകയാണ്. അപ്രാകൃതനും ജന്മാദിവികാരങ്ങളോ, ബന്ധമോക്ഷങ്ങളോ ഒന്നുമില്ലാതെ സർവ്വാധാരനും സർവ്വസാക്ഷിയും സച്ചിദാനന്ദ സ്വരൂപനുമായ കേവലാത്മാവിൽ പ്രകൃതങ്ങളായ അധിഷ്ഠാനാദി പഞ്ചകങ്ങളുടെ കർത്തൃത്വഭോക്തൃത്വാദി ധർമ്മങ്ങളെ ആരോപിച്ച് 'ഞാൻ ചെയ്തു, ഞാനനുഭവിച്ചു' എന്നു പറയുന്നതോ വിചാരിക്കുന്നതോ അബദ്ധമാണ്. എന്നാൽ മൃതശരീരം യാതൊന്നും ചെയ്തുകാണുന്നില്ലല്ലോ? അപ്പോൾ ആത്മാവല്ലേ കർമ്മം ചെയ്യുന്നത്! എന്നുള്ള പലവിധ ശങ്കകളും ഉണ്ടാകാനിടയുണ്ട്. അത്തരം ശങ്കകളെ വെവ്വേറെ എടുത്തുകാണിച്ച് സമാധാനം പറഞ്ഞ് സിദ്ധാന്തപക്ഷത്തെ കാണിക്കുമ്പോൾ ഈ വ്യാഖ്യാനം അതിവിസ്തൃതമാകാനിടയുണ്ട്. ചുരുക്കം മാത്രം പറയാം. ആത്മാവിന്റെ പ്രതിഫലനം ബുദ്ധിയിലുണ്ടാകുന്നു. ആ ആഭാസസഹിതമായ ബുദ്ധി ദേഹേന്ദ്രിയാദികളെ 'ഞാനെ' ന്നഭിമാനിക്കുന്നു. ബുദ്ധിഗതചൈതന്യ

പ്രതിബിംബത്തിന് 'വിജ്ഞാനാത്മാ' വെന്നും 'അഹങ്കാര'മെന്നും പേരുണ്ട്. ഈ ആത്മാവാണ് കർത്താവും ഭോക്താവും. നിർവിശേഷനാകയാൽ ബുദ്ധ്യാദിസംബന്ധമില്ലാതിരിക്കുന്ന 'കൂടസ്ഥാസംഗചൈതന്യാത്മാവ്' അകർമ്മകർത്താവും ഭോക്താവും ബുദ്ധ്യാദി എല്ലാ പ്രകൃത്യംശങ്ങളും മൂലപ്രകൃതിയിൽ (അജ്ഞാനത്തിൽ) ലയിച്ചിരിക്കുന്ന സുഷുപ്തിയിൽ, കർമ്മങ്ങളൊന്നുമില്ലെന്നും ആത്മാവ് ആ അവസ്ഥയിൽ അജ്ഞാനസാക്ഷിയായും സുഖസ്വരൂപനായും വിളങ്ങുന്നുണ്ടെന്നും സാധാരണക്കാർക്കുപോലും അറിവാൻ സാധിക്കുന്നതുകൊണ്ട് ആത്മാവ് ഒരുകാലത്തും ഒരുവിധത്തിലുമുള്ള കർമ്മങ്ങളേയും ചെയ്യുന്നില്ലെന്നും സുഖദുഃഖാദി സംസാരബന്ധത്തിൽ അകപ്പെട്ടിട്ടുമില്ലെന്നും ഗുരുവിൽനിന്നും ശ്രുതിസ്മൃതികളിൽ നിന്നും കേട്ടിട്ടും അതിനെ വിശ്വസിക്കാതെ പിന്നെയും ആത്മാവിൽ വിജ്ഞാനാത്മകൃതങ്ങളായ കർമ്മങ്ങളെ ആരോപിക്കുന്നവൻ ആരോ, അവൻ 'അകൃതബുദ്ധി' യും 'ദുർമ്മതി' യുമാകുന്നു. കന്നുകാലികളെ മേച്ചുനടക്കുന്ന പ്രാകൃതപുരുഷനെയല്ല ഭഗവാൻ 'അകൃതബുദ്ധി', 'ദുർമ്മതി' എന്നൊക്കെ ആക്ഷേപിച്ചിരിക്കുന്നത് എന്നു ധരിക്കേണ്ടതാകുന്നു.

17. യസ്യ നാഹംകൃതോ ഭാവോ
ബുദ്ധിർയസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകാൻ
ന ഹന്തി ന നിബദ്ധ്യതേ.

ഏതൊരുവന് ഞാൻ കർത്താവ് എന്ന ഭാവം ഇല്ലയോ, ഏതൊരുവന്റെ ബുദ്ധി ആസക്തമാകുന്നില്ലയോ, അവൻ ഈ ലോകങ്ങളെ (ജനങ്ങളെ) ഹനിക്കുന്നതായി ലോകദൃഷ്ടിയിൽ കാണപ്പെട്ടാലും അവൻ ഹനിക്കുന്നില്ല. അവൻ ജനങ്ങളെ കൊന്നാലും കൊല്ലുന്നില്ല. തൽഫലത്താൽ അവൻ ബദ്ധനാകുന്നുമില്ല.

കർമ്മം കർത്താവല്ലാത്ത ആത്മാവിൽ ആരോപിക്കുന്നവൻ വേദാന്താദികൾ കേട്ടിട്ടും ആത്മസ്വരൂപം അറിയാത്ത 'ദുർമ്മതി' തന്നെയാണ് എന്നുറപ്പിച്ചതിന്നുശേഷം ശ്രുതിയുടേയും ആചാര്യന്റേയും പ്രസാദലാഭത്താലും 'നിരന്തരശ്രവണമനനാദികളാ' ലും ആത്മതത്വം അറിഞ്ഞതുകൊണ്ട് ആത്മാവ് അകർത്താവു തന്നെയാണെന്ന് അന്നറിഞ്ഞ സുമതിയും പണ്ഡിതനുമായ ഏതൊരുവൻ ശരീരയാത്രയ്ക്കാവശ്യമായതോ, അല്ലാത്തതോ ആയ യുദ്ധാദികാര്യങ്ങളിൽ ഏതൊരുവിധം കർമ്മം ചെയ്യുന്നതായാലും ആ കർമ്മം അവനെ ബന്ധിക്കുകയില്ല. എന്തുകൊണ്ടെന്നാൽ ആത്മാവായ അവൻ കർമ്മകർത്താവല്ലാത്തതുകൊണ്ടുതന്നെയാണ് എന്ന സിദ്ധാന്തപക്ഷത്തെ ഭഗവാൻ പ്രതിപാദിക്കുന്നു. ഈശ്വരപ്രീതിക്കുവേണ്ടി ബഹുജന്മങ്ങളിൽ നടത്തിയ സാത്ത്വികകർമ്മങ്ങൾനിമിത്തം ശുദ്ധാന്തഃകരണനായ ഏതൊരുവന്ന് ആത്മാവല്ലാത്ത ദേഹേന്ദ്രിയാദികളാൽ ആചരിക്കപ്പെടുന്ന കർമ്മങ്ങളിൽ ഞാൻ ചെയ്തുവെന്ന ഭാവമില്ലാതിരിക്കുന്നുവോ, അവൻ ഈ ലോകത്തെത്തന്നെ യുദ്ധത്തിൽ സംഹരിച്ചാലും ആ കർമ്മത്തിൽ കർത്തൃത്വബുദ്ധിയില്ലാത്തവനാകയാൽ, ആ കർമ്മങ്ങളുടെ ഫലം അവനെ ബന്ധിക്കുന്നില്ല. അറിയുന്നവൻ ആത്മാവാണ്; അറിയപ്പെടുന്ന വസ്തുക്കൾ ദേഹേന്ദ്രിയാദികളാണ്. അവയാൽ ചെയ്യപ്പെടുന്ന കർമ്മങ്ങളുടെ സാക്ഷിയായിട്ട് ജ്ഞാനാനന്ദസ്വരൂപനായ ആത്മാവ് വിളങ്ങുന്നു. ആ ആത്മാവായിത്തന്നെയിരിക്കുന്നവൻ ജ്ഞാനിയാകുന്നു. 'ജ്ഞാനീത്വാത്മൈവ മേ മതം' എന്ന് പല ഘട്ടങ്ങളിലും പറഞ്ഞിട്ടുള്ളതിനെ ശ്രുതിയുക്ത്യാനുസാരേണ ഇവിടെ ഉപപാദിച്ചിരിക്കുന്നതായി കണ്ടുകൊള്ളേണ്ടതാണ്.

18. ജ്ഞാനം ജ്ഞേയം പരിജ്ഞാതാ
ത്രിവിധാ കർമ്മചോദനാ
കാരണം കർമ്മ കർത്തേതി
ത്രിവിധഃ കർമ്മസംഗ്രഹഃ.

ജ്ഞാനം, ജ്ഞേയം (ജ്ഞാനവിഷയം), ജ്ഞാതാവ് എന്നിങ്ങനെ മൂന്നുവിധമാണ് കർമ്മത്തിനുള്ള പ്രേരണകൾ. കരണം, കർമ്മം, കർത്താവ് എന്നു മൂന്നുവിധമത്രേ കർമ്മത്തിന്റെ ആശ്രയസാധനങ്ങൾ.

നന്മ എന്നും തിന്മ എന്നും ഉള്ള രൂപത്തിൽ കാണപ്പെടുന്ന എല്ലാ കർമ്മങ്ങളും നടത്തുന്നത് 'അധിഷ്ഠാനാദിപഞ്ചക' മായിരിക്കേ ഞാൻ ചെയ്തുവെന്നഭിമാനിക്കുന്ന 'ദുർബുദ്ധിക്ക്' സംസാരബന്ധവും, അകർത്തൃത്വബുദ്ധിയുള്ള വിദ്വാനായ 'സുമതി' ക്ക് ബന്ധമില്ലായ്മയും ഉറപ്പിച്ചതിന്നുശേഷം ആ പരിശുദ്ധമായ ജ്ഞാനം അന്തഃകരണ ശുദ്ധിനിമിത്തമേ ഉണ്ടാവുകയുള്ളു എന്നും അതിന്നും കാരണം സാത്ത്വികകർമ്മാനുഷ്ഠാനമാണെന്നും. അതുകൊണ്ട് സാത്ത്വികകർമ്മമേ ചെയ്യാവൂ എന്ന് ദൃഢപ്പെടുത്തുവാൻ ഭാവിക്കുന്ന ഭഗവാൻ കർമ്മകാരണവും കർമ്മസ്വരൂപവും, സാത്ത്വികം, രാജസം, താമസം എന്നു ഭിന്നമായി മുമ്മൂന്നുവിധത്തിലാണെന്നും ധർമ്മകാരണംതന്നെ മൂന്നുവിധത്തിലാണെന്നും അതുപോലെ കർമ്മസ്വരൂപവും മൂന്നുവിധത്തിലാണെന്നും വേർതിരിച്ചു കാണിക്കുന്നു. കർമ്മങ്ങൾ ഉണ്ടാവാൻ കാരണം യാതൊന്നോ അതിനെയാണ് കർമ്മചോദനം (വേദവിധി) എന്നു പറയുന്നത്. അതു മൂന്നുവിധമാണ്. കർത്തവ്യകർമ്മത്തെക്കുറിച്ചുള്ള അറിവ് (ജ്ഞാനം) അറിവിന്ന് വിഷയമായ കർമ്മം ജ്ഞേയം, അറിയുന്നവൻ ജ്ഞാതാവ്, ബുദ്ധിവൃത്തിയിൽ പ്രതിഫലിച്ച ചൈതന്യം, പ്രമാതാവ്, വിജ്ഞാനാത്മാവ് എന്ന നാമങ്ങളാൽ പറയപ്പെടുന്ന ജീവൻ എന്നർത്ഥം. അറിവിനെ അറിയുന്നവൻ എന്നതിൽ അറിവില്ലായ്മയേയും അറിയുന്നവൻ എന്നും ഉൾപ്പെടുന്നു. എനിക്ക് ഈ പദാർത്ഥത്തെക്കുറിച്ചറിവുണ്ട്, അല്ലെങ്കിൽ അറിവില്ല, എന്നറിയുന്നവനെയാണ് വിജ്ഞാനാത്മാവെന്നു പറഞ്ഞത്. അപ്പോൾ പദാർത്ഥജ്ഞാനവും പദാർത്ഥവും വിജ്ഞാനാത്മാവിന്റെ വിഷയമാണ് എന്നു കണ്ടുകൊള്ളണം. ഇങ്ങനെ ജ്ഞാനം, ജ്ഞേയം, പരിജ്ഞാതാവ് എന്നീ മൂന്നാണ് പുരുഷനെ കർമ്മത്തിൽ ഏർപ്പെടുത്തുന്നത് എന്നു ചുരുക്കം. കർമ്മസ്വരൂപവും മൂന്നുവിധത്തിലാണ്. ഒന്നാമതായിട്ട് കാരണം, ഇന്ദ്രിയങ്ങൾ, വാഗാദികർമ്മേന്ദ്രിയങ്ങളഞ്ചും, ശ്രോത്രാദിജ്ഞാനേന്ദ്രിയങ്ങളഞ്ചും, പുറത്തുള്ള പത്തിന്ദ്രിയങ്ങൾ ആകുന്നു. മനസ്സ്, ബുദ്ധി എന്ന രണ്ടും ഉള്ളിലുള്ള ഇന്ദ്രിയങ്ങൾ. ഇങ്ങനെ പന്ത്രണ്ടിന്നുംകൂടി കരണം എന്നു സംജ്ഞ നല്കി. ഈ ഇന്ദ്രിയാദികൾക്ക് ഇഷ്ടമായ ഏതൊന്നിനെക്കുറിച്ചാണോ പ്രവൃത്തി അതാണ് ദ്രവ്യാദിസാധനവിഷയകമായ കർമ്മം. ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുന്നവനാണ് കർത്താവ്. ഇങ്ങനെ 'കാരണം' - 'കർമ്മം' - 'കർത്താവ്' എന്ന് മൂന്നിൽ സ്വകർമ്മസ്വരൂപം അടങ്ങിയിരിക്കുന്നു.

19. ജ്ഞാനം കർമ്മ ച കർത്താ ച
ത്രിധൈവ ഗുണഭേദതഃ
പ്രോച്യതേ ഗുണസംഖ്യാനേ
യഥാവത് ശൃണു താന്യപി.

ജ്ഞാനം, കർമ്മം, കർത്താവ് എന്നിവയും സത്ത്വാദിഗുണങ്ങളുടെ ഭേദമനുസരിച്ച് സാംഖ്യശാസ്ത്രത്തിൽ മൂന്നുവിധമായിത്തന്നെ പറയപ്പെട്ടിരിക്കുന്നു. അവയേയും നീ ശരിയായി കേട്ടുകൊള്ളുക.

പദാർത്ഥങ്ങളെപ്പറ്റിയുള്ള അറിവും, അവയെ സംബന്ധിച്ചുള്ള ഇന്ദ്രിയവ്യാപാരവും വ്യാപരിക്കുന്ന കർത്താവും സത്വാദികളായ മൂന്നുവിധം ഗുണകാര്യങ്ങളായതുകൊണ്ട്. മൂന്നുവിധത്തിൽത്തന്നെയാണ്. പ്രകാരാന്തരമില്ല എന്നു ഗുണങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന കപിലൻ മുതലായ ആചാര്യന്മാർ സാംഖ്യം എന്ന ശാസ്ത്രത്തിൽ സ്പഷ്ടമായി പറഞ്ഞിരിക്കുന്നു. ആ ശാസ്ത്രമനുസരിച്ച് ഞാൻ പറയുന്ന ആ ഗുണകർമ്മകർത്തൃഭേദങ്ങളേയും, നീ ശ്രദ്ധയോടെ കേട്ടുകൊള്ളുക. ജ്ഞാനകർമ്മകർത്തൃഭാവങ്ങൾ ഭിന്നങ്ങളാവുകയാൽ താമസം, രാജസം എന്നീ ഭാവങ്ങളെ ഉപേക്ഷിച്ച് സാത്ത്വികഭാവങ്ങളെ മാത്രമേ

മോക്ഷേച്ഛയുള്ള പുരുഷൻ സ്വീകരിക്കാവൂ എന്ന് ബോധിപ്പിക്കുവാനാണ് ഭഗവാൻ ഇപ്രകാരം വിചാരിക്കുന്നതെന്നു ശ്രദ്ധയോടെ ധരിക്കണം.

20. സർവഭൂതേഷു യേനൈകം
ഭാവമവ്യയമീക്ഷതേ
അവിഭക്തം വിഭക്തേഷു
തത് ജ്ഞാനം വിദ്ധി സാത്വികം.

വിഭക്തങ്ങളായ (വിഭജിക്കപ്പെട്ടതായി കാണപ്പെടുന്ന) സർവ്വഭൂതങ്ങളിലും അവ്യയവും അവിഭക്തവുമായ ഏകഭാവം (ബ്രഹ്മം) ഏതൊരു ജ്ഞാനത്താൽ ദർശിക്കപ്പെടുന്നുവോ, അതിനെ സാത്വികമായ ജ്ഞാനമെന്ന് അറിയുക.

മൂന്നുവിധമാണ് ജ്ഞാനം എന്നു കാണിക്കുവാൻ ഭാവിക്കുന്ന പരമഗുരുവായ ശ്രീകൃഷ്ണഭഗവാൻ ബഹുജന്മങ്ങളിൽ സത്വവൃത്തിയോടുകൂടെ എല്ലാ കർമ്മങ്ങളുടേയും ഫലത്തെ ആഗ്രഹിക്കാതെ, ഈശ്വരാർപ്പണബുദ്ധിയോടുകൂടെ അനുഷ്ഠിച്ച സാത്വികകർമ്മത്തിൽനിന്നുണ്ടായ ഏതൊരന്തഃകരണം ഒരിക്കൽ കേൾക്കുന്നതുകൊണ്ടുതന്നെ സാരാർത്ഥം ധരിക്കുവാൻ സമർത്ഥമായിരിക്കുന്നുവോ. ആ അന്തഃകരണത്തിൽ നിന്നുത്ഭവിക്കുന്നതും, ഏകനായ ആത്മാവിനെ സർവ്വത്ര സമനായി കാണുക എന്ന ലക്ഷണത്തോടുകൂടിയതുമായ സാത്വികജ്ഞാനത്തിന്റെ ലക്ഷണം വ്യക്തമായി പറയുന്നു. നാമം, രൂപം, ജാതി, ഗുണം, ക്രിയ എന്നീ വിശേഷങ്ങൾക്ക് കാരണമായ അവിദ്യാധർമ്മങ്ങൾ നിമിത്തം പരസ്പരം വ്യത്യസ്തങ്ങളായി കാണപ്പെടുന്ന സർവ്വശരീരങ്ങളിലും അവ്യക്തംമുതൽ സ്ഥൂലശരീരം വരെയുള്ള സ്ഥാവരജംഗമങ്ങളായ എല്ലാറ്റിലും വിഭജിക്കപ്പെടാതെ ചിദേകരസമായി ഘടമഠാദികളിൽ എങ്ങും വ്യാപിച്ചിരിക്കുന്നതും, നാമരൂപാദികളോട് സംബന്ധമില്ലാത്തതുകൊണ്ട് അവയുടെ നാശാവസ്ഥയിൽ അതോടുകൂടെ നശിക്കാത്തതും, ഭൂതങ്ങളുടെ ഉല്പത്തി മുതലായ അവസ്ഥകളിൽ ഉല്പത്യാദി ധർമ്മങ്ങളൊന്നുമില്ലാതെ നിർവ്വിശേഷമായും അഖണ്ഡമായുമിരിക്കുന്ന ഭാവത്തെ (സദ്രൂപനായ പ്രത്യഗാത്മാവിനെ) അഖണ്ഡാകാരവൃത്തിയോടുകൂടിയ ഏതൊരു ജ്ഞാനത്താൽ വിദ്വാൻ കാണുന്നുവോ, ആ ജ്ഞാനം അദ്വൈതസ്വരൂപവും രണ്ടുണ്ടെന്നുള്ള ഭ്രമത്തെ നശിപ്പിക്കുന്നതുമായ സാത്വിക ജ്ഞാനമാണെന്നറിഞ്ഞു കൊള്ളുക. അനേകജന്മങ്ങളിൽ ചെയ്ത പുണ്യകർമ്മപരിപാകരൂപമായ ശുദ്ധസത്വത്തിൽനിന്നുണ്ടായതുകൊണ്ട് അതിനെ സാത്വികം എന്നു നിശ്ചയിച്ചിരിക്കുന്നു. ഈ അറിവുമാത്രമേ വിദേഹമുക്തിയെ സാധിപ്പിക്കുകയുള്ളു എന്ന് അറിഞ്ഞുകൊള്ളേണ്ടതാണ്.

21. പൃഥക്ത്വേന തു യജ്ജ്ഞാനം
നാനാഭാവാൻ പൃഥഗ്വിധാൻ
വേത്തി സർവേഷു ഭൂതേഷു
തദ് ജ്ഞാനം വിദ്ധി രാജസം.

ഏതൊരു ജ്ഞാനംകൊണ്ട് സകല ഭൂതങ്ങളിലും പൃഥഗ്വിധങ്ങളായ ഒന്നിൽനിന്ന് ഒന്ന് വേറെയായി നാനാഭാവങ്ങൾ (നാനാത്വം) അനേകം ആത്മാവുണ്ടെന്ന് അറിയുന്നുവോ, ആ ജ്ഞാനം രാജസമെന്ന് മനസ്സിലാക്കുക.

ഇനി രാജസജ്ഞാനത്തിന്റെ ലക്ഷണം പറയുന്നു. ഇതു മുമ്പേ പറഞ്ഞതുപോലെ പരിശുദ്ധമല്ല ശബ്ദം. നാനാവിധ മലിനവാസനകളോടുകൂടിയ ഏതൊരു പുരുഷൻ, ദേവന്മാർ, ഋഷികൾ, മനുഷ്യർ മുതലായ സകല ശരീരങ്ങളിലും ഒരേയൊരു ആത്മാവല്ല എന്നും, ഓരോ ശരീരത്തിലും വേറെ വേറെ ജീവാത്മാക്കളാണു വസിക്കുന്നത് എന്നും, അത് സ്വാഭാവികംതന്നെയാണെന്നും, സുഖദുഃഖാദിഭേദങ്ങൾ കാണപ്പെടുന്നതുകൊണ്ട് ആ ജീവാത്മാക്കൾ ഒന്ന് മറ്റൊന്നിനോടും തുല്യമല്ല എന്നും, ഭിന്നസ്വരൂപം ഉള്ളതാണ് എന്നും അവിദ്വാൻ ധരിച്ചിരിക്കുന്നു. തെറ്റായ ഈ അറിവുകൊണ്ട് അവൻ ഭേദഭാവന കാണുന്നു. അവിദ്വാന്റെ ബോധം സ്വതേതന്നെ ജീവാത്മാക്കൾക്ക് ഭേദമുണ്ടെന്നും, ജനനമരണാദിവികാരങ്ങളുണ്ടെന്നും, സുഖദുഃഖാദികളെ അനുഭവിക്കുന്നുണ്ടെന്നും ആകുന്നു. ഇത് യജ്ഞദാനാദികർമ്മങ്ങളുടെ ഫലമായി പരിണമിച്ച അന്തഃകരണത്തിൽ നിന്നുണ്ടാകുന്ന അറിവാകുന്നു. ഫലകാംക്ഷയ്ക്കു കാരണമായ രജോ ഗുണത്തിൽനിന്നുണ്ടാകുന്ന ഈ അറിവ് ഇനിയും ജന്മമരണാദിബന്ധത്തെയല്ലാതെ മുക്തിയെ സാധിപ്പിക്കുന്നതല്ലെന്ന് ധരിച്ചുകൊള്ളേണ്ടതാണ്. ജീവന്റെ ഉപാധിയായ അന്തഃകരണധർമ്മത്തെ ജീവനിൽ ആരോപിച്ചതുകൊണ്ട് അയഥാർത്ഥജ്ഞാനമായ ഈ പറഞ്ഞതെല്ലാം ഭ്രമത്തിൽ ഉൾപ്പെടുന്നു. ഈ ഭ്രമമോ രജോഗുണകാര്യമാണ്. അതുകൊണ്ട് ഈ ജ്ഞാനം രാജസമാകുന്നു. ഇതിനെ മുമുക്ഷുക്കൾ ശാസ്ത്രസാധുജനസേവകൾകൊണ്ട് പരിത്യജിക്കുവാൻ പരിശ്രമിക്കേണ്ടതാണ്.

22. യത് തു കൃത്സ്നവദേകസ്മിൻ
കാര്യേ സക്തമഹൈതുകം
അതത്ത്വാർത്ഥവദല്പം ച
തത് താമസമുദാഹൃതം.

ഒരു കാര്യത്തിൽ, അതുതന്നെ, സമ്പൂർണ്ണമെന്നു ഭ്രമിച്ച് ആസക്തമാകുന്നതും, യുക്തിവിരുദ്ധവും, തത്ത്വാർത്ഥവിഹീനവും (പരമാർത്ഥാവലംബനമില്ലാത്തതും) അല്പവുമായിരിക്കുന്ന ജ്ഞാനം ഏതോ, അതത്രേ താമസമായ ജ്ഞാനം.

ഇനി തമോഗുണത്തിൽനിന്ന് ഉത്ഭവിക്കുന്ന ലക്ഷണം എന്തെന്നു പറയുന്നു. ഈ ജ്ഞാനം മുമ്പുപറഞ്ഞ രണ്ടിൽ നിന്നും വ്യത്യസ്തമാണെന്നു സൂചിപ്പിച്ചതിന്നുശേഷം ആ ജ്ഞാനത്തിന്റെ സ്വരൂപത്തെ ഭഗവാൻ വ്യക്തമാക്കുന്നു. കാര്യം എന്ന വാക്കിന് ഏതെങ്കിലും ഒന്നിൽനിന്നുണ്ടായ പരിച്ഛിന്നവും, നശ്വരവുമായ പദാർത്ഥം എന്നാണ് അർത്ഥം. ശരീരം പഞ്ചഭൂതങ്ങളിൽനിന്ന് ഉണ്ടായതാണ്. അതുകൊണ്ട് അതൊരു കാര്യദ്രവ്യമാകുന്നു. ഇതുപോലെത്തന്നെ പ്രതിമാദികളെല്ലാം കാര്യദ്രവ്യങ്ങൾതന്നെ. ഈവിധമുള്ള ഒരു കാര്യത്തിൽ ദേഹം എന്നോ, ഈശ്വരനെന്നോ, ഈശ്വരപൂജയ്ക്കായി കല്പിക്കപ്പെടുന്ന ഒരു പ്രതിമയെന്നോ എടുക്കാം. ആ ഒന്നിൽ (ദേഹത്തിൽ) അടങ്ങിയതുതന്നെയാണ് ആത്മാവ്. ആ പ്രതിമയിൽത്തന്നെ ഈശ്വരൻ പരിപൂർണ്ണനായിരിക്കുന്നു. ഇപ്രകാരം ദൃഢമായ നിശ്ചയമുണ്ടാകുന്നുവെങ്കിൽ ആ അറിവ് കഴിഞ്ഞ അനേകജന്മങ്ങളിൽ തമോഗുണത്തെ ആശ്രയിച്ചു ചെയ്ത കർമ്മവാസനകളുടെ ഫലമാകയാൽ താമസകാര്യമാകുന്നു. ഈ ജ്ഞാനം കാര്യകാരണബന്ധമുള്ളതല്ല. യുക്തിപൂർവ്വം കാരണം പറയുവാൻ സാധിക്കുന്നതുമല്ല. ദേഹം തന്നെ ആത്മാവ് എന്നും അതിൽനിന്നു വേറിട്ട ഒരു ആത്മാവില്ല എന്നും പറയുന്ന ഒരാളോട് 'കണ്ണുമടച്ച് കിടക്കുന്ന നിങ്ങൾ സ്വപ്നത്തിൽ പലതും കാണുന്നില്ലയോ? പലദിക്കിലും സഞ്ചരിച്ച് സുഖിച്ച്, ദുഃഖിച്ചു എന്നുള്ള പല സംഗതികളും ഒരുസ്ഥലത്തിൽ അനങ്ങാതെ കിടക്കുന്ന ദേഹംകൊണ്ടാണോ നടത്തിയത്?' എന്നു ചോദിച്ചാൽ അതിന്നു മതിയായ കാരണത്തോടുകൂടി മറുപടി പറയുവാൻ കഴികയില്ല. അതുപോലെ പ്രതിമയിലേ ഈശ്വരനുള്ളു എന്നു വാദിക്കുന്നതും ഉറപ്പിക്കുവാൻ സാധിക്കുകയില്ല. ദേഹംതന്നെയാണ് ആത്മാവെങ്കിൽ ദേഹം നശിക്കുമ്പോൾ ആത്മാവും നശിച്ചുവെന്നും, പ്രതിമതന്നെ ഈശ്വരൻ എന്നാണെങ്കിൽ പ്രതിമയുടെ കൈ പൊട്ടിപ്പോയാൽ ഈശ്വരന്റെ കൈ ഒടിഞ്ഞു എന്നും, പ്രതിമ തീരെ നശിച്ചാൽ ഈശ്വരനും മരിച്ചുവെന്നും, ഇങ്ങനെ പലവിധം കുഴപ്പങ്ങളും ഇത്തരം വിശ്വാസത്തിന്ന് വന്നുകൂടുന്നതുകൊണ്ട് ഈ ജ്ഞാനം തത്ത്വാർത്ഥത്തെ സ്പർശിക്കുന്നില്ല. അല്പഫലമേ ഇതിൽനിന്നു കിട്ടുന്നുള്ളു. അതുകൊണ്ട് ഈ ജ്ഞാനം നികൃഷ്ടമാണ്. സാത്വികജ്ഞാനം മോക്ഷസാധനമാകയാലും, രാജസജ്ഞാനം സ്വർഗ്ഗാദിപുണ്യലോകസാധനം ആകയാലും, അവ രണ്ടും ഉത്തമം, മധ്യമം എന്ന നിലയിൽ സ്വീകരിക്കാവുന്നതാണ്. ഇപ്പോൾ പറഞ്ഞ താമസജ്ഞാനമാകട്ടെ കേവലം മൂഢന്മാ

രുടെ വ്യവഹാരം മാത്രമാണ്. ജനനമരണദുഃഖപരമ്പരകൾക്കു കാരണവുമാണ്. അതുകൊണ്ട് നികൃഷ്ടം എന്നുറപ്പോടു കൂടെ ത്തന്നെ പറയാം. രാജസം, താമസം, എന്നിവയെന്തെന്ന് അറി യുന്നവൻ അവയെ ശാസ്ത്രത്തിന്റേയും, സൽഗുരുവിന്റേയും സേവകൊണ്ടു പരിഹരിച്ച് സാത്ത്വികജ്ഞാനം സമ്പാദിക്കേണ്ട താണ്. അല്ലാത്തവർക്ക് മോക്ഷത്തിന്നവകാശമില്ലെന്നു ഭഗവാൻ വ്യക്തമാക്കുന്നു.

23. നിയതം സങ്ഗരഹിത-

മരാഗദ്വേഷതഃ കൃതം

അഫലപ്രേപ്സുനാ കർമ്മ

യത് തത് സാത്ത്വികമുച്യതേ.

ഫലാസക്തിയില്ലാത്തവനാൽ സംഗരഹിതമായും രാഗ ദ്വേഷം കൂടാതേയും, ചെയ്യപ്പെടുന്ന നിയതമായ, നിയന്ത്രിതമായ കർമ്മം ഏതൊന്നോ, അത് സാത്ത്വികകർമ്മമെന്നു പറയപ്പെടു ന്നു.

ഭഗവാൻ കർമ്മത്തിന്റെ മൂന്നു വകഭേദങ്ങൾ കാണിക്കു വാൻ ഭാവിക്കെ മുമുക്ഷുക്കൾ അനുഷ്ഠിക്കേണ്ടതായ സാത്ത്വി കകർമ്മസ്വരൂപത്തെ ഒന്നാമതായി പറയുന്നു. ശ്രുതികളിലും സ്മൃതികളിലും നിശ്ചയിക്കപ്പെട്ട യജ്ഞം, തപസ്സ്, ദാനം, മുത ലായി 'ഞാൻ' എന്ന ഭാവത്തോടുകൂടാതിരിക്കുന്നത്. സുഖസാ ധ്യമായതിൽ താൽപര്യമോ ദുഃഖസാധ്യമായതിൽ ദ്വേഷമോ എന്നു രണ്ടും ഇല്ലാത്തത്, ഫലം കാംക്ഷിക്കാതെ ചെയ്യപ്പെടു ന്നത് എന്ന ലക്ഷണങ്ങൾ തികഞ്ഞ കർമ്മം ഇവ സത്ത്വഗുണാ ഭിവൃദ്ധിയിൽനിന്ന് ഉത്ഭവിക്കുന്നതായതുകൊണ്ട് അതിനെ സാ ത്വികം എന്നു പറയുന്നു.

24. യത് തു കാമേപ്സുനാ കർമ്മ

സാഹംകാരേണ വാ പുനഃ

ക്രിയതേ ബഹുലായാസം

തദ്രാജസമുദാഹൃതം.

ഫലത്തിൽ ആസക്തിയുള്ളവനോ, അഹങ്കാരത്തോടുകൂ ടിയവനോ ആയ വ്യക്തി അത്യന്തം ആയാസപ്പെട്ട് ചെയ്യുന്ന കർമ്മം രാജസകർമ്മമെന്ന് പറയപ്പെടുന്നു.

ഇനി രാജസകർമ്മത്തിന്റെ സ്വരൂപം എന്തെന്ന് പറയുന്നു 'തു' ശബ്ദം സാത്ത്വികകർമ്മത്തിൽനിന്നുള്ള വ്യത്യാസത്തെ കാണിക്കുന്നു. കർമ്മഫലത്തിൽ ആഗ്രഹത്തോടും 'ഞാൻ ഈ കർമ്മം ഇന്ന ഫലസിദ്ധിക്കായി ചെയ്യുന്നു' എന്ന അഹങ്കാര ത്തോടും, ആഗ്രഹത്തോടും കൂടെ ആചമനാദികളായ ബഹുവി ധാംഗങ്ങളിൽ വളരെ കഷ്ടപ്പാടുസഹിച്ചും ഏതൊരു കർമ്മം ഏതൊരു കർത്താവിനാൽ ചെയ്യപ്പെടുന്നുവോ, ആ കർമ്മം രജോ ഗുണത്തിൽനിന്നുണ്ടാകുന്നതാകുന്നു. ഫലത്തിൽ ആഗ്രഹവും അഹങ്കാരവും സാത്ത്വികകർമ്മത്തിലുണ്ടാവുകയില്ല. രാജസ കർമ്മത്തിൽ അവ രണ്ടും മാത്രമല്ല, വളരെ ആയാസവും ഉണ്ടെ ന്നുള്ളതാണ് സാത്ത്വികത്തിൽനിന്നുള്ള വ്യത്യാസം.

25. അനുബന്ധം ക്ഷയം ഹിംസാ-

മനവേക്ഷ്യ ച പൗരുഷം

മോഹാദാരഭ്യതേ കർമ്മ

യത്തത് താമസമുച്യതേ.

ഭാവിഫലത്തേയും, നാശത്തേയും, പരഹിംസയേയും, പൗരുഷത്തേയും ഗണിക്കാതെ കേവലം മോഹംനിമിത്തം അവി വേകത്താൽ ആരംഭിക്കപ്പെടുന്ന കർമ്മം താമസമത്രേ.

താൻ ചെയ്യുന്ന കർമ്മത്തോട് ചേർന്നുണ്ടാകുന്ന കഷ്ടപ്പാ ടിനേയും ഭാവിയിൽ ഉണ്ടാകുന്ന ധനനാശം, ബലക്ഷയം, പുണ്യ ക്ഷയം, ആയുക്ഷയം മുതലായ അനർത്ഥങ്ങളേയും, പ്രാണി കൾക്കുണ്ടാകുന്ന ഉപദ്രവത്തേയും തന്റെ കഴിവിനേയും, സാമർ ത്ഥ്യത്തേയും കുറിച്ച് ഒരുത്തൻ തന്റെ ബുദ്ധികൊണ്ടാലോചി ക്കാതെ അവിവേകമായി ചെയ്യുന്ന കർമ്മം തമോഗുണത്തിൽനി ന്നുത്ഭവിക്കുന്നതാകയാൽ അതിനെ താമസകർമ്മമെന്നു പറയു ന്നു. ഇപ്രകാരം മൂന്നു ഗുണങ്ങൾ നിമിത്തം കർമ്മങ്ങൾ മൂന്നു വിധമാകുന്നു.

26. മുക്തസങ്ഗോ/നഹം വാദീ

ധൃത്യുത്സാഹസമന്വിതഃ

സിദ്ധ്യസിദ്ധ്യോർനിർവ്വികാരഃ

കർത്താ സാത്ത്വിക ഉച്യതേ.

അനാസക്തനും, അഹംഭാവശൂന്യനും, ധൈര്യം, ഉത്സാഹം എന്നിവയോടുകൂടിയവനും (ഫലലാഭത്തിന്റെ) സിദ്ധിയിലും അസിദ്ധിയിലും നിർവ്വികാരനായ ആളാണ് സാത്ത്വികനായ കർത്താവ്.

ഗുണഭേദത്താൽ ഉണ്ടാകുന്ന കർത്തൃഭേദത്തെ പറയുവാൻ ഭാവിക്കുന്ന ഭഗവാൻ സാത്ത്വികകർത്താവിന്റെ ലക്ഷണം പറയു ന്നു. ഫലത്തെ ആഗ്രഹിക്കുക (നിഷ്കാമമായി) കർമ്മാരംഭ ത്തിൽ ചെയ്യുക, പതിവുള്ള സങ്കല്പത്തിൽ ഞാനിത് ചെയ്യുക യാണെന്നു പറയുവാൻപോലും ഉദ്ദേശമില്ലാതെയും ആവശ്യ മായ ധനം ചെലവുചെയ്യുവാനും ആ കർമ്മത്തിന്നുവേണ്ടി ദേഹാധ്വാനം ചെയ്യുവാനും ആവശ്യമായ ധൈര്യത്തെ ആശ്ര യിച്ച് ആലസ്യംകൂടാതെ ചെയ്തുതീർക്കുവാൻ ഉത്സാഹിച്ചും കർമ്മം വിഘ്നംകൂടാതെ അവസാനിച്ചാലും ഇല്ലെങ്കിലും ഈശ്വ രനിൽ സമർപ്പിച്ചു ചെയ്യുന്നതുകൊണ്ട് സാധ്യമോ അസാധ്യമോ ഈശ്വരന്ന് അധീനമാണെന്നുള്ള ദൃഢമായ നിശ്ചയംനിമിത്തം സന്തോഷസന്താപങ്ങളാൽ വികാരപ്പെടാതേയും ഇരിക്കുന്ന കർത്താവ് സത്ത്വഗുണപ്രധാനിയാകുന്നുവെന്നാണ് ഋഷികൾ നിശ്ചയിച്ചിരിക്കുന്നത്.

27. രാഗീ കർമ്മഫലപ്രേപ്സുർ

ലുബ്ധോ ഹിംസാത്മകോ/ശുചിഃ

ഹർഷശോകാന്വിതഃ കർത്താ

രാജസഃ പരികീർത്തിതഃ.

(ഭാര്യാപുത്രാദികളിൽ) അമിതമായ രാഗമുള്ളവനും, കർമ്മ ഫലങ്ങളിൽ ആസക്തനും, ലുബ്ധനും, (പരസ്വത്തിൽ ആഗ്ര ഹമുള്ളവനും) പരപീഡനം ചെയ്യുന്നവനും, അശുചിയും, (ലാ ഭസിദ്ധിയിൽ) ഹർഷമുള്ളവനും, (അലാഭത്തിൽ) ശോകമുള്ള വനുമായ കർത്താവ് (കർമ്മംചെയ്യുന്നവൻ) രാജസനായ കർത്താവ് എന്നു കീർത്തിക്കപ്പെട്ടിരിക്കുന്നു.

ഇനി രാജസനായ കർത്താവിന്റെ ലക്ഷണം ഭഗവാൻ പറ യുന്നു. വിഷയസുഖങ്ങളെ അനുഭവിക്കാനുള്ള താൽപര്യമാ കുന്ന രാഗം ഉള്ളവനും അതുകൊണ്ടുതന്നെ കർമ്മങ്ങളുടെ ഫല മായി ധനാദി സമൃദ്ധിയും സ്വർഗ്ഗലോകപ്രാപ്തിയും ഉണ്ടാകു വാനാഗ്രഹിക്കുന്നവനും യജ്ഞാദി പുണ്യകർമ്മങ്ങൾപോലും വേണ്ടവിധം ചെയ്യാതെ ധനം കൈവിടാതിരിക്കണം എന്ന വിചാ രമുള്ളവനും പരന്മാരെ ദ്രോഹിക്കുന്ന സ്വഭാവമുള്ളവനും ശാസ്ത്രോക്തമായ ബാഹ്യാഭ്യന്തരശുദ്ധിയില്ലാത്തവനും കർമ്മ ങ്ങളുടെ സാധ്യത്തിൽ സന്തോഷിക്കുന്നവനും അസാധ്യമാകു മ്പോൾ വ്യസനിക്കുന്നവനുമായ കർത്താവ് രജോഗുണം അധി കമുള്ളവനാകയാൽ 'രാജസൻ' എന്ന ഇനത്തിൽപ്പെടുമെന്ന് മുനികൾ പറയുന്നു.

28. അയുക്തഃ പ്രാകൃതഃ സ്തബ്ധഃ

ശഠോ നൈഷ്കൃതികോ/ലസഃ

വിഷാദീ ദീർഘസൂത്രീ ച

കർത്താ താമസ ഉച്യതേ.

കർമ്മത്തിൽ ശ്രദ്ധയില്ലാത്തവനും, അസംസ്കൃതബു ദ്ധിയും, വിനയമില്ലാത്തവനും, ശഠനും, നൈഷ്കൃതികനും (പ്ര വൃത്തിവിമുഖനും) അലസനും, വിഷാദിയും (ശോകശീലൻ)

ദീർഘസൂത്രിതനും (ഓരോന്നും നാളെ എന്ന് മാറ്റിവെയ്ക്കുന്നവൻ) ആയി ഇരിക്കുന്ന ആളത്രേ താമസനായ കർത്താവ്.

ഒരുവിധത്തിലും കർമ്മത്തിന്നർഹനല്ലാത്തവനും, അസ്ഥിരചിത്തനും, കാര്യങ്ങളെ അറിയുവാൻ കഴിയാത്ത പാമരനും, മഹാശയന്മാരിൽ ബഹുമാനമോ വിനയമോ ഇല്ലാത്തവനും, സ്വകാര്യമായി (മറ്റാരും അറിയാത്തവിധം) എല്ലാവരേയും വഞ്ചിക്കുന്നവനും, ത്രികരണങ്ങളെക്കൊണ്ടും സ്വാർത്ഥത്തിന്നു മാത്രം പ്രവർത്തിക്കുന്നവനും, വേഗത്തിൽ ചെയ്തുതീർക്കേണ്ട കാര്യങ്ങളിൽ ശ്രദ്ധവെക്കാത്തവനും, കിട്ടിയതിൽ സംതൃപ്തനാകാതെ ക്ലേശിക്കുന്നവനും, ചെയ്യേണ്ടതിനെ വേഗത്തിൽ ചെയ്യാതെ കാലം നീട്ടിക്കൊണ്ടുപോകുന്നവനുമായ കർത്താവ് തമോഗുണം അധികമായവനാകയാൽ 'താമസ' നാണെന്ന് മഹർഷിമാർ പറയുന്നു. ഇപ്രകാരം ത്രിഗുണഭേദം നിമിത്തം മൂന്നുവിധമാണു കർത്താക്കൾ.

29. ബുദ്ധേർഭേദം ധൃതേശ്ചൈവ
ഗുണതസ്ത്രിവിധം ശൃണു
പ്രോച്യമാനമശേഷേണ
പൃഥക്ത്വേന ധനഞ്ജയ!

ഹേ ധനഞ്ജയാ! ബുദ്ധിയുടേയും ധൃതിയുടേയും മനോധൈര്യത്തിന്റേയും (സാത്ത്വികാദി) ഗുണമനുസരിച്ചുള്ള മൂന്നുവിധമായ ഭേദത്തെ നിശ്ശേഷമായും പ്രത്യേകമായും ഞാൻ നിനക്കു പറഞ്ഞുതരാം; കേട്ടുകൊള്ളുക.

കർത്താവിന്നെന്നപോലെ മൂന്നുവിധം ഭേദം കരണത്തിന്നുമുണ്ടെന്നു കാണിക്കുവാൻ ബുദ്ധ്യാദികളുടെ ഭേദത്തെപ്പറയുന്നു. കാര്യത്തെ തീർച്ചപ്പെടുത്തുന്നതായ അന്തഃകരണവൃത്തിവിശേഷമായ ബുദ്ധിയുടെയും, വിഘ്നം നേരിട്ടാലും ചലിക്കാതെയുമിരിക്കുന്നതായ ധൃതിയുടെയും ഗുണങ്ങൾ നിമിത്തമുള്ള മൂന്നുവിധം ഭേദത്തെ ഞാൻ പ്രത്യേകമായും സമ്പൂർണ്ണമായും പറയുവാൻപോകുന്നു. ഹേ ധനഞ്ജയാ! അവ നീ ശ്രദ്ധിച്ചു കേട്ടുകൊള്ളുക.

30. പ്രവൃത്തിം ച നിവൃത്തിം ച
കാര്യാകാര്യേ ഭയാഭയേ
ബന്ധം മോക്ഷം ച യാ വേത്തി
ബുദ്ധിഃ സാ പാർത്ഥ! സാത്ത്വികീ.

ഹേ പാർത്ഥാ! പ്രവൃത്തിയേയും, നിവൃത്തിയേയും (ധർമ്മത്തേയും, അധർമ്മത്തേയും), കാര്യ (കർത്തവ്യ)ത്തേയും, അകാര്യ (അകർത്തവ്യ) ത്തേയും, ഭയത്തേയും, അഭയത്തേയും, ബന്ധത്തേയും, മോക്ഷത്തേയും അറിയുന്ന ബുദ്ധിയത്രേ സാത്ത്വികമായ ബുദ്ധി.

ഇനി സത്ത്വബുദ്ധിയുടെ ലക്ഷണം ഭഗവാൻ പറയുന്നു. ശ്രുതി സ്മൃതികൾ വിധിച്ചിരിക്കുന്നതിനേയും നിഷേധിച്ചിരിക്കുന്നതിനേയും അടിസ്ഥാനമാക്കി മോക്ഷാർത്ഥി ചെയ്യേണ്ടത് എന്തൊക്കെയാണ്? ഉപേക്ഷിക്കേണ്ടത് എന്തൊക്കെ? എന്നതിനേയും, ഏതൊന്നാണോ ഭയത്തെ ജനിപ്പിക്കുന്നത്? ഏതൊന്നാചരിച്ചാൽ അഭയസ്ഥാനം ലഭിക്കുമോ? ജന്മജരാമരണാദിരൂപബന്ധത്തിന്നു കാരണമെന്താണ്? സംസാരസങ്കടത്തിൽനിന്നു മോചനം എങ്ങനെ ലഭിക്കും? ഇപ്രകാരമുള്ള സംഗതികളെ ഏതുവിധമായി അന്തഃകരണവൃത്തിരൂപബുദ്ധികൊണ്ട് പുരുഷൻ അറിയുന്നുവോ ആ ബുദ്ധി ബഹുജന്മത്തിൽ ചെയ്ത സാത്ത്വികകർമ്മവാസനാത്മകമായതുകൊണ്ട് സാത്ത്വികിയാണെന്ന് അറിഞ്ഞുകൊള്ളുക. സംസാരബന്ധത്തെ വർദ്ധിപ്പിക്കുന്നത് പ്രവൃത്തിമാർഗ്ഗം എന്നും, അതിനെ നശിപ്പിക്കുന്നത് നിവൃത്തിമാർഗ്ഗം എന്നും വ്യാഖ്യാനിക്കാം.

31. യയാ ധർമ്മമധർമ്മം ച
കാര്യം ചാകാര്യമേവ ച
അയഥാവത് പ്രജാനാതി
ബുദ്ധിഃ സാ പാർത്ഥ! രാജസീ.

ഹേ പാർത്ഥാ! ഏതൊരു ബുദ്ധി ധർമ്മത്തേയും അധർമ്മത്തേയും, കാര്യത്തേയും അകാര്യത്തേയും യഥാർത്ഥരൂപത്തിലല്ലാതെ തെറ്റായി അറിയുന്നുവോ, ആ ബുദ്ധി രാജസമായ ബുദ്ധിയാകുന്നു.

ഭഗവാൻ രാജസീബുദ്ധിയുടെ ലക്ഷണം പറയുന്നു. ശ്രുതിയിലും സ്മൃതികളിലും വിഹിതമെന്നും അവിഹിതമെന്നും നിശ്ചയിക്കപ്പെട്ടതിനെ ശരിയായി അറിയാതെ സംശയനിലയിൽ കരുതുന്നതും ദേശവും കാലവുമനുസരിച്ച് അനുഷ്ഠിക്കേണ്ടതിനേയും ഉപേക്ഷിക്കേണ്ടതിനേയും യഥോചിതം പ്രവർത്തിക്കാതെയും ഇരിക്കാനിടവരുന്നത് യാതൊരു ബുദ്ധി നിമിത്തമാണോ ആ ബുദ്ധി രജോഗുണപ്രധാനമായതുകൊണ്ട് രാജസിയെന്ന് ഹേ അർജ്ജുനാ! നീ അറിഞ്ഞുകൊള്ളുക.

32. അധർമ്മം ധർമ്മമിതി യാ
മന്യതേ തമസാവൃതാ
സർവ്വാർത്ഥാൻ വിപരീതാംശ്ച
ബുദ്ധിഃ സാ പാർത്ഥ! താമസീ.

ഹേ പാർത്ഥാ! തമസ്സിനാൽ, അജ്ഞാനത്താൽ ആവൃതമായിട്ട് ഏതൊരു ബുദ്ധി അധർമ്മത്തെ ധർമ്മമായും, സകല വിഷയങ്ങളേയും വിപരീതങ്ങളായും വിചാരിക്കുന്നു, ആ ബുദ്ധി താമസബുദ്ധിയാണ്.

തമോഗുണം അന്ധകാരപ്രായമാണ്. തമോഗുണത്തിന്റെ വ്യാപ്തിനിമിത്തം ഇരുളടഞ്ഞതുകൊണ്ട് ആ ബുദ്ധിധർമ്മത്തെ ധർമ്മമായും കാര്യത്തെ അകാര്യമായും പ്രയോജനകരമായതിനെ നിഷ്പ്രയോജനമായും സകല സംഗതികളേയും ഇങ്ങനെ വിപരീതമായി കരുതുന്നുവോ അത് തമോഗുണത്തിൽ നിന്നുണ്ടായതായതുകൊണ്ട് താമസീബുദ്ധിയാണെന്ന് എടോ പാർത്ഥാ, നീ അറിഞ്ഞുകൊള്ളുക.

33. ധൃത്യാ യയാ ധാരയതേ
മനഃപ്രാണേന്ദ്രിയക്രിയാഃ
യോഗേനാവ്യഭിചാരിണ്യാ
ധൃതിഃ സാ പാർത്ഥ! സാത്ത്വികീ.

ഹേ പാർത്ഥാ! വ്യതിചലിക്കാത്ത ഏതൊരു ധൃതിയാൽ തെറ്റാത്ത യോഗസഹായത്തോടുകൂടി മനസ്സിന്റേയും, പ്രാണങ്ങളുടേയും, ഇന്ദ്രിയങ്ങളുടേയും ക്രിയകളെ (മനുഷ്യൻ) നിയന്ത്രിക്കുന്നുവോ, അടക്കിനിർത്തുന്നുവോ, ആ ധൃതി (മനോബലം) സാത്ത്വികമാകുന്നു.

ഇപ്രകാരംതന്നെ ധൃതിയും മൂന്നുവിധമാണ്. അതിൽ സാത്ത്വികീധൃതിയുടെ ലക്ഷണം പറയുന്നു. പതറാതെ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും പ്രവൃത്തികളെ അടക്കുവാൻ അചഞ്ചലയായ യാതൊരു ബ്രഹ്മധാരണയാൽ സാധിക്കുന്നുവോ ആ ധാരണാശക്തി സത്ത്വഗുണത്തിൽ നിന്നുണ്ടാകുന്നതാകയാൽ എടോ പാർത്ഥാ! അത് സാത്ത്വികിയാകുന്നു. ബ്രഹ്മത്തിൽ മനസ്സിനെ ദൃഢമായി ഉറപ്പിക്കുന്നതുകൊണ്ട് മനസ്സിന്റെ ഓട്ടവും ചാട്ടവും നിലയ്ക്കും. അപ്പോൾ മനസ്സും പ്രാണനും ഇന്ദ്രിയങ്ങളും വിഷയങ്ങളിലേക്കു ചലിക്കുകയില്ല. ചിത്തത്തെ ഏകാഗ്രമാക്കി നിർത്താനുള്ള ശക്തി സിദ്ധിക്കുന്നത് സത്ത്വഗുണത്തിൽനിന്നാകുന്നു. അതുകൊണ്ട് സാത്ത്വികീബുദ്ധിയെത്തന്നെ മോക്ഷാർത്ഥികൾ അഭിവൃദ്ധിപ്പെടുത്തണം. ബുദ്ധിക്കും ധൃതിക്കും തമ്മിൽ എന്താണ് അന്തരമെന്നു സൂക്ഷ്മമായി ധരിക്കണം. കാര്യാകാര്യങ്ങളേയും ധർമ്മാധർമ്മങ്ങളേയും ബുദ്ധി ശരിയായി അറിയും. അറിഞ്ഞതിനെ അനുസരിച്ചു പ്രവർത്തിക്കുവാൻ പുരുഷനെ സമർത്ഥനാക്കുന്ന അന്തഃകരണസ്ഥൈര്യമാണ് ധൃതിയെന്നു മനസ്സിലാക്കേണ്ടതാണ്. അറിവുള്ളവരും അബദ്ധത്തിൽ

ചാടുന്നതിന്നു കാരണം സാത്ത്വികിയായ ധൃതിയില്ലാത്തതുകൊണ്ടാണ്. അതുകൊണ്ട് സാത്ത്വികീബുദ്ധിമാത്രം ഉണ്ടായാൽപ്പോരാ, സാത്ത്വികീധൃതിയും ഉണ്ടാകണം. അതിന്നു ധാരണ ശീലിക്കണം. അങ്ങുമിങ്ങും പായുന്ന ചിത്തത്തെ സാവധാനം ബ്രഹ്മത്തിൽ സ്ഥിരപ്പെടുത്തുവാൻ നിരന്തരം പരിശീലിക്കണം. അങ്ങനെ ധൃതിയുറയ്ക്കുമ്പോൾ മനഃപ്രാണേന്ദ്രിയക്രിയകളെ ആ ധൃതിതന്നെ വിശുദ്ധകളാക്കുന്നതാണ് എന്നു വ്യക്തമാക്കാനാണ് അവ്യഭിചാരിണിയെന്ന വിശേഷണം ധൃതിക്കു കാണിച്ചിരിക്കുന്നത്. സാത്ത്വികബുദ്ധിക്ക് സാത്ത്വികധൃതിയെ മുറുകെപ്പിടിക്കണം. പിടിച്ചില്ലെങ്കിൽ അബദ്ധത്തിൽ ചാടുവാൻ എളുപ്പമാണെന്ന് സാധകന്മാർ ധരിക്കണമെന്നു കാണിക്കുവാനാണ് ഭഗവാൻ 'ഹേ പാർത്ഥാ! ഹേ പാർത്ഥാ!' എന്ന് ഓരോ ശ്ലോകത്തിലും സംബോധനംചെയ്യുന്നത്. അതിൽനിന്ന് സർവ്വേശ്വരന്റെ ജീവകാരുണ്യം വ്യക്തമാകുന്നു. അനവധി ജന്മങ്ങളിൽ ചെയ്ത പുണ്യകർമ്മങ്ങളുടെ ഫലപരിപാകംകൊണ്ടേ സാത്ത്വികബുദ്ധി, സാത്ത്വികധൃതി, സാത്ത്വികകർമ്മസ്വഭാവം എന്നിവ ലഭിക്കുകയുള്ളൂ. മോക്ഷാർത്ഥികൾ ഈ ഭാഗത്തിൽ വളരെയേറെ മനസ്സിരുത്തണമെന്ന് അർജ്ജുനനെ നിമിത്തമാക്കി ഭഗവാൻ അരുളിച്ചെയ്തിരിക്കുന്നുവെന്നു ധരിക്കേണ്ടത് ആവശ്യമാകുന്നു.

34. യയാ തു ധർമ്മകാമാർത്ഥാൻ
ധൃത്യാ ധാരയതേഽർജ്ജുന!
പ്രസങ്ഗേന ഫലാകാംക്ഷീ
ധൃതിഃ സാ പാർത്ഥ! രാജസീ.

ഹേ പാർത്ഥാ! അർജ്ജുനാ! ഏതൊരു ധൃതിയാലാണോ (മനുഷ്യൻ) ധർമ്മാർത്ഥകാമങ്ങളെ ധരിക്കുന്നത്, അവയിലുള്ള ആസക്തികൊണ്ട് ഫലകാംക്ഷിയായിത്തീരുന്നത്. ആ ധൃതി രാജസമാകുന്നു.

ഭഗവാൻ രാജസീധൃതിയുടെ ലക്ഷണം പറയുന്നു. ഏതൊരു ധൃതികൊണ്ട് പുരുഷൻ ധർമ്മം, അർത്ഥം, കാമം എന്ന മൂന്നു പുരുഷാർത്ഥങ്ങളെ പ്രധാനമായി മുറുകെപ്പിടിക്കുന്നുവോ, അവയെ സമ്പാദിക്കുന്ന കാലത്തിൽ ഫലത്തെ കാംക്ഷിക്കുകയും ചെയ്യുന്നുവോ ആ ധൃതി (ധർമ്മാദിത്രയത്തെ മുറുകെപ്പിടിക്കുവാനുള്ള ശക്തി) രജോഗുണാധിക്യത്തിൽനിന്നുണ്ടായതാണ്. അതുകൊണ്ട് എടോ അർജ്ജുനാ! അത് രാജസീധൃതിയാണെന്നു ധരിക്കേണ്ടതാണ്.

35. യയാ സ്വപ്നം ഭയം ശോകം
വിഷാദം മദമേവ ച
ന വിമുഞ്ചതി ദുർമേധാ
ധൃതിഃ സാ പാർത്ഥ! താമസീ.

ഹേ പാർത്ഥാ, ദുർബുദ്ധിയായ മനുഷ്യൻ ഏതൊരു ധൃതിമൂലം നിദ്ര, ഭയം, ശോകം, വിഷാദം, മദം എന്നിവയെ ഉപേക്ഷിക്കുന്നില്ല, ആ ദുഷിച്ച ധൃതി താമസധൃതിയത്രേ.

തമോഗുണത്തിന്റെ ആധിക്യത്താൽ ദുഷിച്ച ബുദ്ധിയോടുകൂടിയവൻ ഏതൊരു ധൃതിയാൽ നിദ്ര, ഭയം, ദുഃഖം, വിഷാദം, മദം എന്നിവയെ വിടാതെ മുറുകെപ്പിടിക്കുന്നുവോ ഈ ദോഷങ്ങളെ നിലനിർത്തുന്നതായ ആ ധൃതി ഹേ പാർത്ഥാ! തമോഗുണാധിക്യത്തിൽ നിന്നുണ്ടായതാണ്. അതുകൊണ്ട് അത് താമസീധൃതിയാകുന്നു. എല്ലാ വ്യവഹാരങ്ങൾക്കും ഹേതുവായ ബുദ്ധി മൂന്നുവിധമാണെന്നു വന്നിരിക്കയാൽ ആ വ്യവഹാരങ്ങളുടെ കാരണങ്ങളായ ശ്രോത്രാദീന്ദ്രിയങ്ങൾക്കും ത്രൈവിധ്യം ഉണ്ടെന്നു സൂക്ഷിച്ചുകൊള്ളേണ്ടതാണ്.

36. സുഖം ത്വിദാനീം ത്രിവിധം
ശൃണു മേ ഭരതർഷഭ!
അഭ്യാസാദ്രമതേ യത്ര
ദുഃഖാന്തം ച നിഗച്ഛതി.

37. യത്തദഗ്രേ വിഷമിവ
പരിണാമേഽമൃതോപമം
തത് സുഖം സാത്ത്വികം പ്രോക്ത-
മാത്മബുദ്ധിപ്രസാദജം.

ഹേ ഭാരതശ്രേഷ്ഠാ! ഇനി മൂന്നുവിധത്തിലുള്ള സുഖത്തെ നീ കേട്ടു കൊള്ളുക. ഏതൊരു സുഖത്തിലാണോ അഭ്യാസവശാൽ രമിക്കുകയും ദുഃഖാവസാനത്തെ പ്രാപിക്കുകയും ചെയ്യുന്നത്, ഏതൊന്നാണോ ആദ്യം വിഷംപോലെയും, പരിണാമത്തിൽ അമൃതതുല്യവും ആയിരിക്കുന്നത്, ആത്മബുദ്ധികളുടെ പ്രസാദത്തിൽനിന്നു ജനിക്കുന്ന ആ സുഖമാണ് സാത്ത്വികമായ സുഖമെന്നു പറയുന്നത്.

ഗുണത്തെ ആശ്രയിച്ച് കർത്താവും കരണവും മൂന്നുവിധമായതു കൊണ്ട് അവയുടെ ഫലത്തിൽനിന്നുണ്ടാകുന്ന സുഖവും മൂന്നുവിധമായിരിക്കും. ഇവയെ വിവരിക്കാൻ തുടങ്ങുന്ന ഭഗവാൻ ആദ്യം സാത്ത്വികസുഖത്തെ പറയുന്നു.

എടോ ഭരതകുലോത്തമാ! കർത്തൃകരണകർമ്മാദികളുടെ ഫലഭൂതമായ സുഖവും മൂന്നുവിധത്തിലാണ്. എന്നിൽനിന്ന് നീ അതു കേട്ടു കൊള്ളുക. ഏതൊരു സുഖത്തെ സമ്പാദിക്കുവാനുള്ള അഭ്യാസത്തിൽനിന്ന് ആ സുഖം ലഭിക്കുമ്പോൾ മനസ്സ് രമിക്കുകയും ദുഃഖം നിശ്ശേഷം നശിക്കുകയും ചെയ്യുമോ ആ സുഖം ഏതാണ്, എങ്ങനെ, ഏതിൽനിന്നുണ്ടാകുന്നതാണ്? ഞാൻ പറയാം: ആ സുഖം സമ്പാദിക്കുവാനാണ് മുമുക്ഷു പരിശ്രമിക്കേണ്ടത്.

ഏതൊരു ബ്രഹ്മസുഖം നിത്യമായും നിത്യപ്രാപ്തമായും തന്നിൽനിന്നു വേറെയല്ലാതെ തന്നിൽത്തന്നെ ഇരിക്കുന്നതാണെങ്കിലും അതു ലഭിക്കുന്നതിന്നുള്ള പരിശീലനകാലത്തിൽ അതു വിഷം പോലെയിരിക്കും. എന്തുകൊണ്ടെന്നു പറയാം. വിഷയസുഖമെന്നപോലെ അത് അത്രവേഗത്തിൽ കിട്ടുന്ന ഒന്നല്ല. അതുകൊണ്ട് അത് വിഷയമെന്നപോലെ ഇഷ്ടപ്പെടാത്തതായിരിക്കും. അത് എന്തുകൊണ്ടാണെന്നു പറയാം. ആ സുഖസിദ്ധിക്ക് കാരണമായ 'സത്ത്' – 'അസത്ത്' എന്ന ഭേദത്തെ അറിയുന്നതിനുള്ള വിവേകവും മുമുക്ഷുത്വവും, അതിന്നും കാരണമായ ശമദമാദി സമ്പത്തിയും തന്നിമിത്തം സന്ന്യാസവും, അതുനിമിത്തം ശ്രദ്ധാപൂർവ്വകമായ മഹാവാക്യശ്രവണമനനാദിയും, അതിൽനിന്നുണ്ടാകുന്ന ജ്ഞാനവും. അതിന്റെ പരിപാകമാകുന്ന സാക്ഷാൽക്കാരവും. ഇങ്ങനെ ഓരോന്നും ഉത്തരോത്തരം ദുർല്ലഭമായതുകൊണ്ട് ആ ആത്മസുഖാനുഭവം എളുപ്പത്തിൽ ലഭിക്കുന്നതല്ല. എന്നാൽ പിന്നെ മുമുക്ഷുക്കൾക്കെന്തുഗതി? എന്ന് അധൈര്യപ്പെടാതെ നിരന്തരം തൽപ്രാപ്തിക്കായി ബുദ്ധ്യാദിസാധനങ്ങളെ പരിശുദ്ധമാക്കുവാനുള്ള പരിശ്രമത്തിന്റെ ഫലം പരിപാകമാകുമ്പോൾ ആ വിശുദ്ധബുദ്ധിയിൽ ആത്മാവിന്റെ സ്വരൂപമായ ആ പരമസുഖം അനുഭവപ്പെടും. അപ്പോൾ അത് ജന്മാദി സർവ്വക്ലേശങ്ങളേയും നിശ്ശേഷം നശിപ്പിക്കുന്ന അമൃതത്തിന്ന് തുല്യമാകും. ആ അതുല്യസുഖം ഒരു വിഷയത്തിൽനിന്നും ജനിക്കുന്നതല്ല. അന്തഃകരണം ശുദ്ധമാകുമ്പോൾ അതിൽ പ്രതിഫലിച്ച സച്ചിദാനന്ദസ്വരൂപംതന്നെയാകുന്നു. അതിനാൽ ഈ സുഖമാണ് സാധ്യം. സാധ്യത്തിലല്ല പരിശ്രമംവേണ്ടത്. അത് പരിശ്രമംകൊണ്ട് കിട്ടാനുള്ളതല്ല, നിത്യപ്രാപ്തമാണ്. സാധനങ്ങളായ ബുദ്ധ്യാദികളെ ശുദ്ധമാക്കുവാനുള്ള പരിശ്രമമാണ് നിരന്തരം വേണ്ടത്. വിഷയസംബന്ധം കൂടാതെ എങ്ങനെയാണ് സുഖം സിദ്ധിക്കുക? അങ്ങനെയുള്ള ശങ്ക പ്രാകൃതന്മാർകൂടെ നിത്യവുമനുഭവിക്കുന്ന സുഷുപ്തിസുഖത്തെക്കുറിച്ചാലോചിക്കുന്നവർക്ക് ഉണ്ടാകുവാൻ അവകാശമില്ല. സുഷുപ്തിയിൽ ബുദ്ധ്യാദികളുടെ വ്യാപാരം അജ്ഞാനരൂപമായ മൂലപ്രകൃതിയിൽ ലയിച്ചപ്പോൾ അജ്ഞാനത്തിന്റെ സാക്ഷിയായ സച്ചിദാനന്ദാത്മകമായ ആത്മസുഖത്തെയാണല്ലോ അനുഭവിച്ചാനന്ദിക്കുന്നത്. ആ അവസ്ഥയിൽ യാതൊരു വിഷയവും ഇല്ലാ

തെയിരിക്കേ അനുഭവപ്പെട്ട സുഖം ഏതൊന്നോ ആ ആത്മാനന്ദം സത്ത്വഗുണത്തിൽനിന്നുണ്ടാകുന്നതായതുകൊണ്ട് അത് സാത്ത്വികമാണെന്നു മഹർഷിമാർ തീരുമാനിച്ചിരിക്കുന്നു.

38. വിഷയേന്ദ്രിയസംയോഗാദ്

യത്തദഗ്രേ/മൃതോപമം

പരിണാമേ വിഷമിവ

തത് സുഖം രാജസം സ്മൃതം.

വിഷയങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും സംയോഗംകൊണ്ട് ഏതൊന്നാണോ ആരംഭത്തിൽ അമൃതതുല്യമായും പരിണാമത്തിൽ വിഷതുല്യമായും ഭവിക്കുന്നത്, ആ സുഖം രാജസമായ സുഖമെന്ന് അറിയപ്പെടുന്നു.

ഇനി രാജസസുഖസ്വരൂപം പറയാം. വിഷയങ്ങൾക്കും ഇന്ദ്രീയങ്ങൾക്കും തമ്മിൽ ചേർച്ചയുണ്ടാക്കുന്നതിൽനിന്നുത്ഭവിക്കുന്ന സുഖം പ്രാരംഭത്തിൽ അമൃതത്തിന്ന് തുല്യമായിരിക്കും. വീണ്ടും വീണ്ടും അനുഭവിക്കേണമെന്ന ആഗ്രഹം വർദ്ധിച്ചുവരും. അവസാനത്തിൽ ശരീരം, മനസ്സ്, ബുദ്ധി ഇന്ദ്രീയപാടവം ഇവയ്ക്കെല്ലാം തളർച്ചയും അശക്തിയും അധികമാകുംതോറും വിഷമെന്നപോലെ നാശകാരണമായും ഭവിക്കും. ആ സുഖം രാജസമാണെന്നു മഹാത്മാക്കളായ ഋഷികൾ അഭിപ്രായപ്പെട്ടിരിക്കുന്നു.

39. യദഗ്രേ ചാനുബന്ധേ ച

സുഖം മോഹനമാത്മനഃ

നിദ്രാലസ്യപ്രമാദോത്ഥം

തത്താമസമുദാഹൃതം.

ഏതൊരു സുഖമാണോ ആരംഭത്തിലും അവസാനത്തിലും ബുദ്ധിക്ക് മോഹജനകമായിത്തീരുന്നത്, നിദ്ര, ആലസ്യം, പ്രമാദം എന്നിവയിൽ നിന്നും ഉത്ഭവിക്കുന്നതായ ആ സുഖം താമസമെന്നു പറയപ്പെടുന്നു.

ഇനി താമസസുഖസ്വരൂപം പറയാം. ആരംഭത്തിലും അവസാനത്തിലും നന്മതിന്മകളെ വേർതിരിച്ചറിയുവാൻ സാധനമായിരിക്കുന്ന ബുദ്ധിയെ മോഹിപ്പിക്കുന്നതും വിവേകശക്തിയെ ഇല്ലാതാക്കുന്നതും ഉറക്കം, അലസത, മനസ്സിരുത്തായ്മ, പാരവശ്യം എന്നിവയിൽ നിന്നുണ്ടാകുന്നതുമായ സുഖം തമോഗുണംനിമിത്തം ഉണ്ടാകുന്നതാണെന്ന് ഋഷികൾ പറഞ്ഞിരിക്കുന്നു. മദ്യപാനാദികൾമൂലം ബോധമില്ലായ്മയിൽനിന്നുണ്ടാകുന്ന സുഖം ഇപ്പറഞ്ഞതുതന്നെ.

40. ന തദസ്തി പൃഥിവ്യാം വാ

ദിവി ദേവേഷു വാ പുനഃ

സത്ത്വം പ്രകൃതിജൈർമുക്തം

യദേഭിഃ സ്യാത് ത്രിഭിർ ഗുണൈഃ.

ഭൂമിയിലോ, സ്വർഗ്ഗത്തിൽ ദേവന്മാരുടെയിടയിലോ പ്രകൃതിജങ്ങളായ ഈ മൂന്നു ഗുണങ്ങളിൽനിന്നു വേർപെട്ടതായ ഒരു ജീവിയും ഉണ്ടായിരിക്കയില്ലതന്നെ.

ഇങ്ങനെ കർത്തൃകരണകർമ്മങ്ങൾ മൂന്നുവിധത്തിലാണെന്നു വേർതിരിച്ചു കാണിച്ചതിന്നുശേഷം സർവ്വവും ത്രിഗുണാത്മകംതന്നെയാണെന്ന് സംഗ്രഹിച്ച് ഈ പ്രകൃതത്തെ ഉപസംഹരിക്കുന്നു. ഭൂലോകത്തിലോ, പാതാളത്തിലോ, സ്വർഗ്ഗത്തിലോ, ബ്രഹ്മാദിദേവന്മാരിലോ പ്രകൃതിയിൽനിന്നുണ്ടാകുന്ന ഈ മൂന്നു ഗുണങ്ങളുടെ സ്പർശനമില്ലാത്തതായി യാതൊരു പ്രാണിവർഗ്ഗവുമില്ല.

41. ബ്രാഹ്മണക്ഷത്രിയവിശാം

ശൂദ്രാണാം ച പരന്തപ!

കർമ്മാണി പ്രവിഭക്താനി

സ്വാഭാവപ്രഭവൈർ ഗുണൈഃ

ഹേ, പരന്തപാ! ബ്രാഹ്മണരുടേയും, ക്ഷത്രിയരുടേയും, വൈശ്യരുടേയും, ശൂദ്രരുടേയും കർമ്മങ്ങൾ സ്വഭാവജന്യങ്ങളായ സത്ത്വാദിഗുണങ്ങളനുസരിച്ച് വിഭജിക്കപ്പെട്ടിരിക്കുന്നു.

എല്ലാ ലോകവും അതിലുള്ള സർവ്വതും ഗുണത്രയാത്മകമാണെന്നു വന്നിരിക്കുന്നതുകൊണ്ട് ആ മൂന്നു ഗുണങ്ങളെ അതിക്രമിക്കുന്നവർക്കു മാത്രമേ പ്രകൃതിയിൽനിന്നു മോചനം ലഭിക്കുകയുള്ളൂ. ഗുണങ്ങളെ കടക്കുവാൻ പരമമായ കാരണം ജ്ഞാനമാകുന്നു, അതുണ്ടാകേണമെങ്കിൽ അന്തഃകരണം പരിശുദ്ധമാകണം. അങ്ങനെയുള്ള പരിശുദ്ധിക്ക് കാരണം കർമ്മം തന്നെയാണ്. അതുകൊണ്ട് കർമ്മം അവശ്യകർത്തവ്യംതന്നെയാണ്.

വേദം അനുശാസിക്കുന്ന സകല കർമ്മങ്ങളും കർത്തവ്യമാണെന്ന് വന്നിരിക്കയാൽ മോക്ഷേച്ഛയുള്ള ബ്രാഹ്മണാദികൾക്ക് ശാസ്ത്രവിഹിതമായ കർമ്മങ്ങൾ ഏതൊന്നോ, അതാതിനെത്തന്നെ അവരവർ ചെയ്യേണ്ടതാണ്. മറ്റു കർമ്മങ്ങളിൽ പ്രവേശിക്കരുതെന്ന് ഭഗവാൻ വ്യക്തമാക്കുന്നു. ഗുണം പ്രകാശിക്കുന്നത് സ്വഭാവത്തിൽനിന്നാണ്. ഓരോരുത്തർക്കും ഗുണഭേദംനിമിത്തം സ്വഭാവങ്ങൾക്കും വ്യത്യാസമുണ്ടാകും. സ്വാഭാവികമായി ഏതൊരു ഗുണം ഏതൊരുവനുണ്ടോ ആ ഗുണത്തെ അടിസ്ഥാനമാക്കി ബ്രാഹ്മണർ ക്ഷത്രിയർ വൈശ്യന്മാർ ശൂദ്രർ എന്നീ നാലുവിധത്തിൽ വിഭാഗിക്കപ്പെട്ടിരിക്കുന്ന ഓരോ ജാതികൾക്കും എടോ അർജ്ജുനാ! ശാസ്ത്രത്താൽ കർമ്മങ്ങൾ വേർതിരിച്ചു കാണിച്ചിരിക്കുന്നു. കേവലസത്ത്വഗുണപ്രധാനൻ ബ്രാഹ്മണനും സത്ത്വഗുണം കലർന്നിരിക്കുന്ന രജോഗുണപ്രധാനൻ ക്ഷത്രിയനും രജോഗുണം കലർന്നിരിക്കുന്ന തമോഗുണപ്രധാനൻ വൈശ്യനും കേവലതമപ്രധാനൻ ശൂദ്രനും ആണെന്നാണ് വേദത്തിലെ നിശ്ചയം. ഇവരിൽ കാണപ്പെടാവുന്ന ഇതരഗുണങ്ങൾക്ക് ശക്തി കുറയുമെന്നു കാണിക്കുവാനാണ് പ്രധാനൻ എന്ന് ഉപയോഗിച്ചിരിക്കുന്നത് എന്നു ധരിക്കേണ്ടതാണ്. വേദത്തിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന ജാതിവ്യത്യാസത്തിന്ന് ആസ്പദം ഗുണഭേദമാണെന്നു വ്യക്തമാക്കിയിരിക്കുന്നു. ഗുണം സൂക്ഷ്മവും ശരീരം സ്ഥൂലവുമായതുകൊണ്ട് സൂക്ഷ്മഗുണത്തെ ആസ്പദമാക്കിയാണ് വർണ്ണവിഭാഗം നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. അതുകൊണ്ട് ബാഹ്യവേഷഭാഷാദികളിൽനിന്നു ബ്രാഹ്മണാദികളെ ശരിയായും അറിയുവാൻ സാദ്ധ്യമല്ല എന്നു സൂചിപ്പിക്കുന്നു.

42. ശമോ ദമസ്തപഃ ശൗചം

ക്ഷാന്തിരാർജവമേവ ച

ജ്ഞാനം വിജ്ഞാനമാസ്തിക്യം

ബ്രഹ്മകർമ്മസ്വഭാവജം.

ശമം (മനശ്ശാന്തി), ദമം (ബാഹ്യേന്ദ്രിയസംയമം), തപസ്സ്, (ബാഹ്യവും ആഭ്യന്തരവുമായ) ശുചിത്വം, ക്ഷമ, ആർജ്ജവം, ജ്ഞാനം, വിജ്ഞാനം, ആസ്തിക്യം ഇവയാണ് സ്വാഭാവികമായ ബ്രാഹ്മണകർമ്മങ്ങൾ.

ഇനി ജാതിനിശ്ചയപ്രകാരം വിഭജിക്കപ്പെട്ടവരുടെ കർമ്മങ്ങളെന്തെന്നു കാണിക്കുന്നു. ബ്രാഹ്മണന്റെ കർമ്മത്തെ ആദ്യമായി പറയുന്നു. ഇഹത്തിലും പരത്തിലും കാണപ്പെട്ടതും കാണപ്പെടാത്തതുമായ യാതൊരു ഭോഗങ്ങളിലും മനസ്സിന്നാഗ്രഹമില്ലാതിരിക്കുകയെന്ന ചിത്തശാന്തി, നിഷിദ്ധവിഷയങ്ങളിൽ ഇന്ദ്രിയങ്ങൾ പ്രവൃത്തിക്കാതിരിക്കുകയെന്ന ഇന്ദ്രിയശാന്തി, പതിനേഴാമദ്ധ്യായത്തിൽ പറഞ്ഞ ശരീരം, വാക്ക്, മനസ്സ് എന്ന മൂന്നുകൊണ്ടും ആചരിക്കേണ്ടതായ തപസ്സ്, ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധി. അവയെന്തെന്നു വ്യക്തമാക്കാം. കളവു പറയാതിരിക്കുക. പരന്റെ അന്നം ഭക്ഷിക്കാതിരിക്കുക എന്ന മുഖത്തിന്റെയും നാവിന്റെയും പരിശുദ്ധി, പ്രതിഗ്രഹം പരിത്യജിക്കുക എന്നത് കൈകളുടെ ശുദ്ധി, വിഹിതമായ ബ്രഹ്മചര്യദീക്ഷ, ഗുഹ്യാവയവശുദ്ധി, രാഗദ്വേഷാദികളെ ഉപേക്ഷിക്കുക എന്നത്

മനഃശുദ്ധി, വിഹിതാചരണം, കർമ്മശുദ്ധി ഇങ്ങനെ ആറുവിധമാണ് ബാഹ്യവും ആഭ്യന്തരവുമായ ശുദ്ധിയെന്നു ശാസ്ത്രം സിദ്ധാന്തിക്കുന്നു. നിന്ദിക്കുക, ശകാരിക്കുക, ശരീരത്തിൽ പീഡയേല്പിക്കുക എന്നിവ പരന്മാർ ചെയ്യുമ്പോൾക്കൂടെ മനസ്സിന്നു വികാരം ഉണ്ടാകാതിരിക്കുകയെന്നതാണ് ക്ഷമ, മനോവാക്കായങ്ങൾ എന്ന ത്രിവിധകരണങ്ങളുടെ ഏകരൂപത്തിലുള്ള വ്യാപാരം, (പറയുന്നതും വിചാരിക്കുന്നതും പ്രവർത്തിക്കുന്നതും ഒരേ വിധത്തിലിരിക്കുക) എന്നതാണ് ആർജ്ജവം; വേണ്ടതുപോലെ പഠിച്ച് വേദശാസ്ത്രങ്ങളുടേയും പദങ്ങളുടേയും വാക്യങ്ങളുടേയും ശരിയായ അർത്ഥബോധമാണ് ജ്ഞാനം; അനുഷ്ഠിക്കുവാനും അനുഷ്ഠിപ്പിക്കുവാനും മതിയായ വിധത്തിലുള്ള തത്ത്വനിശ്ചയമാണ് വിജ്ഞാനം; ഈ കർമ്മം ഇന്നവിധം ചെയ്താൽ ഈശ്വരപ്രസാദവും കർമ്മഫലത്തിന്റെ സിദ്ധിയും ഉണ്ടാകും എന്ന രൂപത്തിലിരിക്കുന്ന ശ്രദ്ധ, ആചാര്യന്മാർ, വേദശാസ്ത്രങ്ങൾ എന്നിവയിൽ ഭയം, ഭക്തിയെന്നിവയും ആസ്തിക്യത്തിൽ ഉൾപ്പെടും. ഇവ മാത്രമാണ് മോക്ഷാർത്ഥിയായ ബ്രാഹ്മണന്നു ചെയ്യുവാനുള്ള കർമ്മം. മറ്റു യാതൊന്നുമില്ല. ഇവ ജന്മസിദ്ധമായ സത്ത്വഗുണത്തിൽനിന്നുണ്ടാകുന്നതുമാകുന്നു. ഈവകയല്ലാതെ മറ്റൊന്നും ചെയ്യുവാൻ മനസ്സിൽ തോന്നുകയില്ലെന്ന് 'സ്വഭാവജം' എന്ന വിശേഷണംകൊണ്ട് സ്പഷ്ടമാക്കിയിരിക്കുന്നു. ശമം മുതൽ ആസ്തിക്യം വരെയുള്ള കർമ്മങ്ങൾ ക്ഷത്രിയാദികൾക്കും മോക്ഷസാധകങ്ങൾതന്നെയാണ്. എങ്കിലും സത്ത്വഗുണപ്രധാനന്മാരായ ബ്രാഹ്മണർക്ക് അവ കരിമ്പിന്നു മാധുര്യമെന്നപോലെ സ്വഭാവസിദ്ധമാകുന്നു. മറ്റുള്ളവർ പണിപ്പെട്ട് ആ വക സമ്പാദിക്കണം. ബ്രാഹ്മണജന്മം സിദ്ധിച്ചവർ മോക്ഷദ്വാരസമീപത്തിലെത്തിയിരിക്കുകയാൽ ആ ജാതിയിൽ ഭാഗ്യത്താൽ ജനിച്ചവർ മോക്ഷത്തിന്നുമാത്രം പരിശ്രമിക്കണം എന്ന് 'ബ്രാഹ്മ' പദം കർമ്മവിശേഷണമായുപയോഗിച്ചതിൽനിന്നു ധരിക്കണം.

43. ശൗര്യം തേജോ ധൃതിർദാക്ഷ്യം
യുദ്ധേ ചാപ്യപലായനം
ദാനമീശ്വരഭാവശ്ച
ക്ഷാത്രം കർമ്മ സ്വഭാവജം

ശൗര്യം, തേജസ്സ് (അന്യരാൽ ആക്രമിക്കാൻ കഴിയായ്ക) ധൈര്യം, കാര്യസാമർത്ഥ്യം, യുദ്ധത്തിൽ പിൻതിരിഞ്ഞ് ഓടാതിരിക്കൽ, ദാനം, പ്രഭുത്വഭാവം ഇവയാണ് സ്വഭാവേനയുള്ള ക്ഷത്രിയകർമ്മങ്ങൾ.

ഇനി ഭഗവാൻ ക്ഷത്രിയകർമ്മം എന്തെന്ന് പറയുന്നു. വീരന്മാരെപ്പോലും സംഹരിക്കുവാൻ മതിയായ പരാക്രമം, ബലവാന്മാർക്കും അതിക്രമിപ്പാൻ സാധിക്കാത്തതായ പ്രഗല്ഭത, ആപത്തിൽപ്പോലും ഇളക്കമില്ലാത്ത ധൈര്യം, എത്രയധികം പ്രാതികൂല്യം നേരിട്ടാലും ആ കാര്യത്തെ സാധിക്കുവാൻവേണ്ട സാമർത്ഥ്യം, പ്രാണൻ നശിക്കുമെന്നാലും യുദ്ധത്തിൽനിന്ന് പിന്തിരിയാതെ ധീരമായ നില്പ്, സൽപാത്രങ്ങളിൽ ധനാദിദാനം, പ്രഭാവാതിശയത്താൽ സർവ്വരേയും കീഴടക്കി ധർമ്മം തെറ്റാതെ പ്രജകളെ സംരക്ഷിക്കുവാനുള്ള പ്രാപ്തി ഇവ സ്വാഭാവികമായിത്തന്നെ ക്ഷത്രിയന്ന് സിദ്ധാന്തമായിരിക്കുന്ന കർമ്മങ്ങളാകുന്നു.

44. കൃഷിഗോരക്ഷ്യവാണിജ്യം
വൈശ്യകർമ്മസ്വഭാവജം
പരിചര്യാത്മകം കർമ്മ
ശൂദ്രസ്യാപി സ്വഭാവജം.

കൃഷി, ഗോരക്ഷണം, വാണിജ്യം ഇവയാണ് സ്വാഭാവികമായ വൈശ്യകർമ്മങ്ങൾ. പരിചര്യാത്മകമായ സേവകകർമ്മം ശൂദ്രനും സ്വാഭാവികമായിട്ടുള്ളതാകുന്നു.

സസ്യാദികളെ പുഷ്ടിപ്പെടുത്തുന്ന കൃഷി, പശുപരിപാലനം, ധനം വർദ്ധിപ്പിക്കുന്നതിന്നും ജനോപകാരത്തിന്നും സമുചിതമായ ക്രയവിക്രയം മുതലായ വ്യാപാരം വൈശ്യജാതിക്കും ശുശ്രൂഷാത്മകമായ കർമ്മം ശൂദ്രജാതിക്കും സ്വഭാവസിദ്ധമാകുന്നു.

ബ്രാഹ്മണാദികളായ നാലു ജാതികൾക്കും നിയമേന ചെയ്വാൻ യോഗ്യങ്ങളും അഗ്നിഹോത്രാദികളുമായ വൈദികകർമ്മങ്ങളെ അനുസരിച്ചല്ലല്ലോ ഇപ്പോൾ പറഞ്ഞിരിക്കുന്നത്. പ്രാകൃതങ്ങളെയാണല്ലോ പറഞ്ഞത് എന്നു സംശയിക്കേണ്ട. ജാതിവിഹിതങ്ങളായ ഈവക കർമ്മങ്ങളും ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കേണ്ടവയാണെന്ന അഭിപ്രായത്താൽ ഇവിടെ ഇവയെ എടുത്തുകാണിച്ചിരിക്കുന്നുവെന്ന് കണ്ടുകൊള്ളണം. ബ്രാഹ്മണാദി നാലു ജാതിക്കാർക്കും ഒരുപോലെ സ്വീകാര്യങ്ങളായ സത്യധർമ്മാദികളെ ശ്രുതിസ്മൃതികളിൽ അവിഭക്തമായി പറഞ്ഞിട്ടുണ്ട്. അതുമാത്രം പോരാ. ഇവിടെ ഓരോ ജാതിക്കും വിഭജിച്ചുപറഞ്ഞ സംഗതികളേയും അനുഷ്ഠിക്കണം. അഗ്നിഹോത്രാദികൾ മാത്രം പോരാ; ശമാദിഗുണങ്ങളും ഉണ്ടാകണം. എന്നാൽ മാത്രമേ പൂർണ്ണമാവുകയുള്ളൂ എന്ന് അഭിപ്രായം.

45. സ്വേ സ്വേ കർമ്മണ്യഭിരതഃ
സംസിദ്ധിം ലഭതേ നരഃ
സ്വകർമ്മനിരതഃ സിദ്ധിം
യഥാ വിന്ദതി തച്ഛൃണു.

അവനവനുള്ള സ്വാഭാവികമായ കർമ്മത്തിൽ ദൃഢനിഷ്ഠനായ മനുഷ്യൻ സംസിദ്ധിയെ പ്രാപിക്കുന്നു. സ്വകർമ്മത്തിൽ നിരതനായവൻ സിദ്ധിയെ പ്രാപിക്കുന്നത് എങ്ങനെയെന്നു പറഞ്ഞതരാം, കേട്ടുകൊള്ളുക.

ബ്രാഹ്മണാദികൾക്കുവേണ്ട ശ്രുതിസ്മൃതിനിശ്ചിതകർമ്മങ്ങളെപ്പറ്റി പറഞ്ഞതിന്നുശേഷം ആ കർമ്മങ്ങളെ ഈശ്വരാർപ്പണബുദ്ധിയോടെ ചെയ്യണമെന്നു ബോധിപ്പിക്കുവാൻ ഭാവിക്കുന്ന ഭഗവാൻ, അങ്ങനെ ചെയ്താൽ ലഭിക്കുന്ന മഹാഫലത്തെ ഒന്നാമതായി പറയുന്നു. ബ്രാഹ്മണാദികളായ ഏതൊരു മുമുക്ഷുവും അവരവരെ ഉദ്ദേശിച്ചുള്ള ശ്രുതിസ്മൃതിനിശ്ചിതമായ കർമ്മങ്ങളിൽ സ്ഥിരതയോടുകൂടെ വിധിതെറ്റാതെ, അനുഷ്ഠിക്കുകയാണെങ്കിൽ ഒരു വാരം ശ്രവിക്കുന്നതുകൊണ്ടുതന്നെ ആത്മസ്വരൂപബോധം ഉണ്ടാകുവാൻ തക്കതായ പരിശുദ്ധിബുദ്ധിക്കുലഭിക്കും. ബ്രാഹ്മണാദികൾ കർമ്മങ്ങൾ ചെയ്യുന്നുണ്ട്. അവരിൽ പലർക്കും ആത്മീയശ്രദ്ധതന്നെയുണ്ടായതായി കാണപ്പെടുന്നില്ല. അതുകൊണ്ട് കർമ്മംകൊണ്ട് ആത്മസ്വരൂപബോധത്തിൽ ബുദ്ധിക്ക് ശക്തിയുണ്ടാകുന്നതെങ്ങനെയാണ് എന്ന് ചോദിക്കാം. അതിന്ന് സമാധാനം പറയാം. സ്വസ്വകർമ്മങ്ങളിൽ നിഷ്ഠയുണ്ടായാൽ മാത്രം പോരാ, ഏതുവിധത്തിൽ അനുഷ്ഠിക്കുന്നതുകൊണ്ടാണ് ബുദ്ധിക്ക് അശുദ്ധിയുണ്ടാവുക എന്നും ഞാൻ പറയുന്നതിനെ ശ്രദ്ധിച്ച് നീ കേട്ടുകൊള്ളുക: "നാശരഹിതമായ വസ്തുവിനെപ്പറ്റി അറിയാതെ ഈ ലോകത്തിൽ ആയിരം വർഷം അഗ്നിഹോത്രാദികളെ അനുഷ്ഠിച്ചാലും ശാശ്വതമായ ഫലം സിദ്ധിക്കുകയില്ല എന്നാണ് ശ്രുതിസിദ്ധാന്തം. അതുകൊണ്ട് സ്വകർമ്മങ്ങളെ ഏതുവിധം ചെയ്യണമെന്ന് മുമുക്ഷുക്കൾ അറിയേണ്ടതാണ്. ആ വിധം ചെയ്യുന്നതായാൽ ബുദ്ധിക്ക് ശുദ്ധി ലഭിക്കും. അതുകൊണ്ട് ജ്ഞാനമുണ്ടാകുന്നതാണ്. ഈ വസ്തുത കാണിക്കുവാൻ കാരുണ്യത്തോടെ ഭഗവാൻ പറയുവാൻ ഭാവിക്കുന്നു.

46. യതഃ പ്രവൃത്തിർഭൂതാനാം
യേന സർവ്വമിദം തതം
സ്വകർമ്മണാ തമഭ്യർച്ച്യ
സിദ്ധിം വിന്ദതി മാനവഃ.

ഏതൊരുവനിൽനിന്നാണോ ഭൂതങ്ങളുടെ പ്രവൃത്തികളെല്ലാം, ഏതൊരുവനാലാണോ ഈ ജഗത്ത് മുഴുവൻ വ്യാപ്തമായിരിക്കുന്നത്, അതിനെ സ്വകർമ്മംകൊണ്ട് അഭ്യർച്ചിച്ചിട്ട് (പൂജിച്ചിട്ട്) മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു.

എല്ലാ ചരാചരങ്ങളും അവയ്ക്കു കാരണമായ പഞ്ചഭൂതങ്ങളും ആരിൽനിന്ന് ഉത്ഭവിച്ചിരിക്കുന്നുവോ, ആരാൽ എങ്ങും വ്യാപരിക്കപ്പെട്ടിരിക്കുന്നുവോ, കർത്താവ്, കരണങ്ങൾ, സ്രുഗാദിസാധനങ്ങൾ, യവം മുതലായ ധാന്യങ്ങൾ എന്നിവയെല്ലാം ഏതൊന്നിന്റെ ദൃശ്യമായ സ്വരൂപമായിരിക്കുന്നുവോ ആ സഗുണബ്രഹ്മത്തെ സ്വകർമ്മത്താൽ മോക്ഷേച്ഛയുള്ള അധികാരി (പുരുഷൻ) ഭക്തിയോടും ശ്രദ്ധയോടും പൂജിക്കണം. അപ്പോൾ മാത്രമേ അന്തഃകരണം ശുദ്ധമാവുകയുള്ളൂ. ഏകമായ ബ്രഹ്മം എല്ലാമായി വിളങ്ങുന്നുവെന്ന ദൃഷ്ടിയോടുകൂടെ കർമ്മങ്ങളെ നടത്തുന്നവന്ന് ഇഷ്ടം, അനിഷ്ടം മിത്രം, അമിത്രം എന്ന ഭാവങ്ങൾക്ക് കാരണമായ ദോഷാംശം ബുദ്ധിയിൽ നിന്നു നീങ്ങുന്നതാണ്. അപ്പോൾ ഞാനെന്നും എന്റേതെന്നുമുള്ള അഭിമാനം നശിക്കുകയും ചെയ്യുന്നു. അപ്പോൾ അന്തരംഗം സ്വതേതന്നെ വിശുദ്ധമാകും. അപ്രകാരമല്ലാതെ കർത്തൃത്വഭോക്തൃത്വാഭിമാനത്തോടുകൂടെ അനേകലക്ഷം ജന്മങ്ങളിൽ ചെയ്യുന്ന കർമ്മങ്ങൾ ബുദ്ധിക്ക് ശുദ്ധിയെ ജനിപ്പിക്കുകയില്ല. ഈശ്വരാരാധനയാൽ ചെയ്യുന്ന കർമ്മംകൊണ്ട് അന്തഃകരണവിശുദ്ധിരൂപമാക്കുവാൻ അതുകാരണമായി ആത്മസ്വരൂപബോധവും മുക്തിയും സിദ്ധിക്കുമെന്ന് ധരിച്ചുകൊള്ളേണ്ടതാണ്.

47. ശ്രേയാൻ സ്വധർമ്മോ വിഗുണഃ
പരധർമ്മാത് സ്വനുഷ്ഠിതാത്
സ്വഭാവനിയതം കർമ്മ
കുർവ്വൻ നാപ്നോതി കില്ബിഷം.

സ്വധർമ്മം വിഗുണം ആയാൽക്കൂടി (ഗുണംതികയാത്തതായാൽത്തന്നേയും) നല്ലവണ്ണം അനുഷ്ഠിക്കപ്പെടുന്ന പരധർമ്മത്തേക്കാൾ ശ്രേഷ്ഠമാണ്. സ്വഭാവാനുസൃതമായ കർമ്മം ചെയ്യുന്നവന് പാപം സംഭവിക്കുകയില്ല.

ബ്രാഹ്മണനു വിധിച്ചിട്ടുള്ള ധർമ്മങ്ങൾ ചെയ്യുവാൻ പ്രതിഗ്രഹാദികൾകൊണ്ടു സിദ്ധിക്കുന്ന ധനംകൊണ്ടുവേണം. ക്ഷത്രിയന്നു യുദ്ധാദികൾകൊണ്ടു ലഭിക്കുന്ന രാജ്യത്തിന്റെ പരിപാലനമാണ് ധനാഗമമാർഗ്ഗം. പ്രതിഗ്രഹം, യുദ്ധം മുതലായവ പാപകർമ്മങ്ങളല്ലേ? എങ്ങനെയാണ് അന്തരംഗശുദ്ധി സിദ്ധിക്കുക? ഈ ചോദ്യത്തിന്നു സമാധാനം പറയാം. ബ്രാഹ്മണാദി നാലു ജാതികൾക്കും ശ്രുതിസ്മൃതികൾ നിശ്ചയിച്ചിട്ടുള്ള സ്വധർമ്മം ഗുണഹീനമാണെങ്കിൽപ്പോലും ഗുണബാഹുല്യമുള്ള പരധർമ്മാനുഷ്ഠാനത്തേക്കാൾ മുക്തിസാധകമാണ്, ശ്രേയസ്കരവുമാകുന്നു. ജന്മസിദ്ധമായ ഗുണങ്ങളെ അനുസരിച്ച് നിശ്ചയിക്കപ്പെട്ട കർമ്മംചെയ്യുന്നവൻ ഒരിക്കലും പാപിയായി വരികയില്ല. ജാതിക്കും ആശ്രമത്തിന്നും വിഹിതമായ കർമ്മങ്ങൾ അവശ്യം ചെയ്യേണ്ടതാകുന്നു എന്നു ഭഗവാൻ വ്യക്തമാക്കുന്നു.

48. സഹജം കർമ്മ കൗന്തേയ!
സദോഷമപി ന ത്യജേത്
സർവാരംഭാ ഹി ദോഷേണ
ധൂമേനാഗ്നിരിവാവൃതാഃ.

ഹേ കൗന്തേയാ! സഹജമായ കർമ്മം (സ്വകർമ്മം) ദോഷയുക്തമാണെന്നിരുന്നാലും ത്യജിക്കരുത്. എന്തെന്നാൽ സർവ്വകർമ്മങ്ങളും ധൂമത്താൽ അഗ്നിയെന്നപോലെ, എന്തെങ്കിലും ദോഷത്താൽ ആവൃതങ്ങളായിരിക്കുന്നു. ദോഷസ്പർശമേല്ക്കാത്ത കർമ്മമൊന്നുമില്ല.

ഈ പറഞ്ഞതിനെ കാരണങ്ങൾ കാണിച്ച് ഭഗവാൻ ദൃഢപ്പെടുത്തുന്നു! എടോ കൗന്തേയാ! ജന്മസിദ്ധമായ കർമ്മം ദോഷവത്താണെങ്കിൽപ്പോലും മോക്ഷേച്ഛയുള്ള ഒരാൾ ഉപേക്ഷിക്കാതിരിക്കണം. എന്തുകൊണ്ടെന്നാൽ ഏതുകർമ്മവും പുകയാൽ അഗ്നിയെന്നപോലെ ദോഷത്താൽ സ്പർശിക്കപ്പെട്ടവതന്നെയാണ്. ദോഷരഹിതമായി ഒരു കർമ്മവും ഇല്ലെന്നിരിക്കെ സ്വധർമ്മത്തെയുപേക്ഷിച്ച് പരധർമ്മത്തെ സ്വീകരിക്കന്നതുകൊണ്ട് യാതൊരു ഗുണവും ഉണ്ടാവുകയില്ല.

49. അസക്തബുദ്ധിഃ സർവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്മ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി.

സർവ്വവിഷയങ്ങളിലും ആസക്തിശൂന്യനായി ആത്മവിജയിയായി ആഗ്രഹങ്ങൾ വേർപെട്ടവനായി സ്ഥിതിചെയ്യുന്നവൻ കർമ്മഫലസന്ന്യാസത്താൽ പരമമായ നൈഷ്കർമ്മ്യസിദ്ധിയെ (കർമ്മനിവൃത്തിയെ) പ്രാപിക്കുന്നു.

അന്തരംഗശുദ്ധി കർമ്മംകൊണ്ടേ വരികയുള്ളൂ. അന്തഃശുദ്ധി കൊണ്ടു മാത്രമേ ആത്മസ്വരൂപബോധമുണ്ടാവുകയുള്ളൂ. അതുകൊണ്ട് കർമ്മം സാധനവും ആത്മജ്ഞാനം സാദ്ധ്യവും ആണ്. ഇതാണ് ശാസ്ത്രസിദ്ധാന്തം. അതുകൊണ്ട് സാത്ത്വികബുദ്ധിയെ ആശ്രയിച്ച് സൽകർമ്മങ്ങളെ ചെയ്ത് ശുദ്ധാന്തഃകരണനായ മുമുക്ഷു ഭഗവദനുഗ്രഹത്താൽ സിദ്ധിച്ച സൽഗുരുവിൽനിന്ന് മഹാവാക്യാർത്ഥം ഒരിക്കൽ കേട്ടതുകൊണ്ടുതന്നെ ആത്മബോധമുണ്ടായതുകൊണ്ട് ആരൂഢനായ അവന്ന് സന്ന്യാസയോഗത്തിൽനിന്ന് ബ്രഹ്മപ്രാപ്തിലഭിക്കുമെന്നുപദേശിക്കുന്നു. ആത്മാവിൽനിന്ന് അന്യമായ യാതൊരു വിഷയത്തിലും, കർമ്മത്തിലും, ദേശത്തിലും, ലോകത്തിലും, ദേവതയിലും ബുദ്ധി പ്രവേശിക്കാതിരിക്കേണ്ടതാണ്. അതും പോരാ, മനസ്സിനെ ചിരകാലാഭ്യാസത്താൽ ബ്രഹ്മത്തിൽ സ്ഥിരപ്പെടുത്തണം. അതും പോരാ, ദേഹത്തിലോ തൽപാലനത്തിന്നാവശ്യമായ ധനാദികളിലോ ആഗ്രഹമില്ലാതിരിക്കേണ്ടതുമാണ്. പ്രാരബ്ധാനുസരണം ലഭിക്കുന്ന ആഹാരം വസ്ത്രം മുതലായവകൊണ്ടു സന്തുഷ്ടനായിരിക്കണം. ഈ സാധനങ്ങളെല്ലാം സിദ്ധിച്ചവൻ നിരന്തരബ്രഹ്മനിഷ്ഠാരൂപമായ സന്ന്യാസയോഗത്താൽ (തന്റെ യഥാർത്ഥസ്വരൂപത്തെ) അറിയുന്നതായ യോഗംകൊണ്ട് കർമ്മാതീതമായ സിദ്ധിയെ പ്രാപിക്കുന്നതാണ്.

50. സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ
തഥാപ്നോതി നിബോധ മേ
സമാസേനൈവ കൗന്തേയ!
നിഷ്ഠാ ജ്ഞാനസ്യ യാ പരാ.

ഹേ കൗന്തേയാ! (നൈഷ്കർമ്മ്യ) സിദ്ധിയെ പ്രാപിച്ചവന് എങ്ങനെ ബ്രഹ്മലാഭം ഉണ്ടാകും എന്നതിനെക്കുറിച്ച് ചുരുക്കത്തിൽ എന്നിൽനിന്നു കേട്ടുകൊള്ളുക. അതത്രേ ജ്ഞാനത്തിന്റെ പരമകാഷ്ഠ.

എടോ കൗന്തേയാ! കർമ്മത്തെ അതിക്രമിച്ചിരിക്കുന്ന വസ്തുവിനെപ്പറ്റി ബോധമുണ്ടായിരിക്കുന്നവൻ ഏതുവിധം ആ നിഷ്ഠയെ സ്ഥിരപ്പെടുത്തുന്നതുകൊണ്ട് പുനരാവൃത്തിയില്ലാത്ത (പുനർജന്മമില്ലാത്ത) സ്ഥാനമായ ബ്രഹ്മത്തിൽ കൈവല്യം പ്രാപിക്കുമോ ആ പ്രകാരത്തെ ചുരുക്കമായി ഞാൻ പറയാം, നീ അതിനെ കേട്ടുകൊള്ളുക. ഇതുതന്നെയാണ് ജ്ഞാനത്തിന്റെ പരമാവധി നില എന്നു ധരിക്കുക.

51. ബുദ്ധ്യാ വിശുദ്ധയാ യുക്തോ
ധൃത്യാത്മാനം നിയമ്യ ച
ശബ്ദാദീൻ വിഷയാംസ്ത്യക്ത്വാ
രാഗദ്വേഷൗ വ്യുദസ്യ ച

52. വിവിക്തസേവീ ലഘ്വാശീ
യതവാക്കായമാനസഃ
ധ്യാനയോഗപരോ നിത്യം
വൈരാഗ്യം സമുപാശ്രിതഃ.

53. അഹങ്കാരം ബലം ദർപ്പം
കാമം ക്രോധം പരിഗ്രഹം

വിമുച്യ നിർമ്മമഃ ശാന്തോ

ബ്രഹ്മഭൂയായ കല്പതേ.

വിശുദ്ധമായ ബുദ്ധിയോടുകൂടി, ധൈര്യംകൊണ്ട്, ആത്മ നിയന്ത്രണം സാധിച്ച്, ശബ്ദാദികളായ വിഷയങ്ങളെ ത്യജിച്ച്, അതാതു വിഷയങ്ങളോടുള്ള രാഗവും ദ്വേഷവും ഉപേക്ഷിച്ച്, ഏകാന്തവും ശുദ്ധവുമായ സ്ഥലത്തിരുന്ന്, മിതാഹാരനായി, മനോവാക്കായങ്ങളെ സംയമിച്ച്, നിത്യവും ധ്യാനയോഗപരനായി, വൈരാഗ്യത്തെ അവലംബിച്ച്, അഹങ്കാരം, ബലം, ദർപ്പം, കാമം, ക്രോധം, പരിഗ്രഹം എന്നിവ സന്ത്യജിച്ച്, നിർമ്മമനും (മമതയറ്റവനും) ശാന്തനുമായിത്തീർന്നവൻ ബ്രഹ്മസ്വരൂപമായി പരിണമിക്കാൻ അർഹനായിത്തീരുന്നു, മോക്ഷത്തിന്ന് അർഹനായിത്തീരുന്നു.

എടോ അർജ്ജുനാ! ദേഹാദിസർവ്വപ്രപഞ്ചവും ബ്രഹ്മത്തിൽ, ആകാശത്തിൽ നീലനിറം, മരുഭൂമിയിൽ ജലം എന്നപോലെ കല്പിക്കപ്പെട്ടതല്ലാതെ യഥാർത്ഥത്തിൽ ബ്രഹ്മത്തെക്കൂടാതെ പരമാണുപോലും ഇല്ല. 'ബ്രഹ്മം മാത്രം സത്യം' എന്ന ഉറച്ച നിശ്ചയമുള്ള വിശുദ്ധ ബുദ്ധിയോടുകൂടിയ യതി സാത്ത്വികധൃതികൊണ്ട് മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും ബഹിഃസഞ്ചാരത്തെ നിയന്ത്രിക്കുകയും ശബ്ദസ്പർശാദിവിഷയങ്ങളേയും യദൃച്ഛയാ സിദ്ധിക്കുന്ന ഭിക്ഷാവസ്തുക്കൾ നല്ലതോ ചീത്തയോ ആയ അവയിൽപ്പോലും ഇഷ്ടമോ അനിഷ്ടമോ ഉണ്ടാകാതേയും ഇരിക്കേണ്ടതാണ്.

എന്നുതന്നെയല്ല വിജനമായ പ്രദേശങ്ങൾ, പർവ്വതഗുഹകൾ, നദീതീരങ്ങൾ എന്നീ സ്ഥലങ്ങളിൽ വസിക്കുന്ന സ്വഭാവമുള്ളവനായിരിക്കണം. മിതവും ഹിതവുമായ ലഘുപദാർത്ഥത്തെ ഭക്ഷിക്കുന്നവനായിരിക്കണം. വാഗ്വ്യവഹാരം, ദേഹചലനം, മനശ്ചാപല്യം എന്നിവയെ നിരോധിക്കുവാനുപകരിക്കുന്ന നിരന്തരബ്രഹ്മധ്യാനം, അതിൽ മനഃസ്ഥിരീകരണം എന്ന ധ്യാനത്തേയും യോഗത്തേയും ശ്രദ്ധയോടെ സ്വീകരിക്കണം. വിഷയങ്ങളുടെ തുച്ഛത്വം, നശ്വരത്വം മുതലായ ദോഷങ്ങളെ ആലോചിച്ചറിഞ്ഞ് അവയിൽ വിരക്തി ദൃഢമായുണ്ടായിരിക്കുകയും വേണം.

'അഹങ്കാരം' ദേഹേന്ദ്രിയാദികളിൽ 'ഞാനെ' ന്ന ഭാവമാണ്. വാസനനിമിത്തമുണ്ടാകുന്ന ശക്തിയാകുന്നു 'ബലം'. ഞാൻ കൃതാർത്ഥനായിയെന്ന രൂപത്തിൽ ഉള്ളിൽ തോന്നുന്ന വികാരമാണ് 'ദർപ്പം'. പദാർത്ഥങ്ങളിൽ ആഗ്രഹമാണ് 'കാമം'. വിരോധികളിൽ സാധാരണന്മാർക്കുണ്ടാകുന്നതാണ് 'ക്രോധം'. ശരീരാച്ഛാദനാദികൾക്കുവേണ്ടി സ്വീകരിക്കുവാനുള്ള വല്ക്കലം, ദണ്ഡം, കമണ്ഡലു മുതലായ 'സാധനങ്ങൾ', ഇവയെല്ലാം ഉപേക്ഷിച്ച് സർവ്വസംസാരമൂലകാരണമായ ദേഹത്തിൽ എന്റേതെന്ന ഭാവത്തെ തീരെ ഉപേക്ഷിച്ച് അന്തഃകരണം യാതൊരു വിധത്തിലും ചലിക്കാതെയിരിക്കുന്നതുകൊണ്ട് ശാന്തനായി ഭവിച്ച യോഗി 'ബ്രഹ്മ' മായിത്തന്നെ ഭവിക്കുവാനർഹനാണ്.

54. ബ്രഹ്മഭൂതഃ പ്രസന്നാത്മാ

ന ശോചതി ന കാംക്ഷതി

സമഃ സർവേഷു ഭൂതേഷു

മദ്ഭക്തിം ലഭതേ പരാം.

അങ്ങനെ ബ്രഹ്മഭൂതനായിത്തീർന്ന് അദ്ദേഹം പ്രസന്നാത്മാവായിട്ട് ശോചിക്കുന്നുമില്ല, ഒന്നും ആഗ്രഹിക്കുന്നുമില്ല. സർവ്വഭൂതങ്ങളിലും സർവ്വദർശിയായ അദ്ദേഹത്തിന് എന്നിൽ പരമമായ ഭക്തി ലഭിക്കുകയും ചെയ്യുന്നു.

എപ്പോഴുമുള്ള സമാധ്യാഭ്യാസംകൊണ്ട് രജസ്തമോദോഷങ്ങൾ നിശ്ശേഷം നശിച്ചതിനാൽ ശുദ്ധ സത്ത്വാത്മകമായ അന്തഃകരണം നിമിത്തം ബ്രഹ്മമായിത്തീർന്ന യതിക്ക് ദുഃഖകാരണമായ വിപരീത വസ്തുവൊന്നുമില്ലാത്തതുകൊണ്ട് ദുഃഖിക്കുകയോ, തന്നിൽനിന്ന് ഭിന്നമായി യാതൊന്നുമില്ലാത്തതുകൊണ്ട് കാംക്ഷിക്കുകയോ ചെയ്യുന്നില്ല. ബ്രഹ്മാവുമുതൽ പുല്ക്കൊടിവരെയുള്ള എല്ലാറ്റിലും സമമായി വ്യാപിച്ചിരിക്കുന്ന സച്ചിദാനന്ദഘനംതന്നെയായതിനാൽ ജ്ഞാനത്തിന്റെ പരമാവധിയായിരിക്കുന്ന മൽഭക്തിയെ (ബ്രഹ്മമായി ഭവിക്കുക എന്ന നിലയെ) ആ യതി പ്രാപിക്കുന്നു. ഈ അവസ്ഥ ബ്രഹ്മനിഷ്ഠയല്ലെന്നും, ബ്രഹ്മംതന്നെയാണെന്നും ധരിക്കേണ്ടതാണ്.

55. ഭക്ത്യാ മാമഭിജാനാതി

യാവാൻ യശ്ചാസ്മി തത്ത്വതഃ

തതോ മാം തത്ത്വതോ ജ്ഞാത്വാ

വിശതേ തദനന്തരം.

(ആ) ഭക്തിമൂലം ഞാൻ ആരെന്നും എങ്ങനെയുള്ളവനെന്നും താത്ത്വികമായി (ശരിയായി) മനസ്സിലാക്കുന്നു. അങ്ങനെ എന്നെ ശരിയായി മനസ്സിലാക്കിയശേഷം എന്നിൽതന്നെ അവൻ പ്രവേശിക്കുകയും ചെയ്യുന്നു.

സത്യത്തെ മാത്രം ഗ്രഹിക്കുന്ന പ്രത്യഗാത്മദൃഷ്ടികൊണ്ട് ആ യതി, ഞാൻ സഗുണനായി എന്തെല്ലാമായിരിക്കുന്നുവെന്നും, ഗുണാതീതൻ എന്ന നിലയിൽ യാതൊരുവനാകുന്നുവെന്നും, എല്ലാമായും, ഒന്നുമല്ലാതേയുമിരിക്കുന്നവൻ എന്നുള്ള തത്ത്വത്തെ അറിഞ്ഞതിന്നു ശേഷം അവൻ എന്നിൽ പ്രവേശിക്കുന്നു. 'രവീന്ദ്രൻ അവന്റെ വീട്ടിൽ വന്നുകയറുന്നതുപോലെ' എന്നിൽ യോഗി പ്രവേശിക്കുന്നുവെന്നല്ല ഈ പറഞ്ഞതിന്റെ അർത്ഥം. അവന്റെ സ്വരൂപംതന്നെ ഞാൻ എന്നനുഭവപ്പെട്ടതുകൊണ്ട് അവൻ ഞാനായിത്തന്നെയിരിക്കുന്നു എന്നാണ് അർത്ഥം. 'ബ്രഹ്മവിത് ബ്രഹ്മൈവ ഭവതി– 'ബ്രഹ്മത്തെ അറിഞ്ഞവൻ ബ്രഹ്മംതന്നെയാകുന്നുവെന്ന ശ്രുത്യർത്ഥത്തെ സ്പഷ്ടമാക്കിയിരിക്കുന്നു. നിർവ്വിശേഷബ്രഹ്മസ്വരൂപമായിട്ട് അവൻ വസിക്കുന്നുവെന്ന് സാരം.'

56. സർവകർമ്മാണ്യപി സദാ

കുർവാണോ മദ്വ്യപാശ്രയഃ

മത്പ്രസാദാദവാപ്നോതി

ശാശ്വതം പദമവ്യയം.

എല്ലായ്പോഴും സർവ്വകർമ്മങ്ങളും ചെയ്തുകൊണ്ടിരിക്കുന്നവനാണെങ്കിലും എന്നെ ആശ്രയിക്കുന്ന അവൻ എന്റെ പ്രസാദംമൂലം ശാശ്വതവും അവ്യയവുമായ പദത്തെ പ്രാപിക്കുന്നു.

സ്വന്തം വർണ്ണാശ്രമങ്ങൾക്കുചേർന്ന കർമ്മാനുഷ്ഠാനംകൊണ്ട് ചിത്തശുദ്ധിയും തന്നിമിത്തം ജ്ഞാനവും അതിന്റെ ഫലമായി മോക്ഷവും ലഭിക്കുമെന്നു വ്യക്തമാക്കിയതിന്റെശേഷം ഇപ്പോൾ സംസാരമാർഗ്ഗത്തെ അതിക്രമിപ്പാനാഗ്രഹിക്കുന്ന 'ആരുരുക്ഷുവും' – 'ആരൂഢനും' മോക്ഷകാംക്ഷികളായി ഏതുവിധത്തിൽ പ്രവർത്തിക്കണമെന്ന് ഉപദേശിക്കുവാൻ ഭഗവാൻ ഭാവിക്കുന്നു. അതിൽ ആദ്യമായി മോക്ഷത്തെ സാധിപ്പിക്കുന്ന ജ്ഞാനം ചിത്തശുദ്ധി ലഭിക്കാതെ അനുഭവപ്പെടുന്നതല്ല. ചിത്തശുദ്ധിയാകട്ടെ, ഫലകാംക്ഷകൂടാതെ ഈശ്വരാർപ്പണബുദ്ധ്യാ സ്വകർമ്മാനുഷ്ഠാനംകൊണ്ടേ സിദ്ധിക്കുകയുള്ളൂ. അതുകൊണ്ട് ആരുരുക്ഷു (മോക്ഷകാംക്ഷയുള്ള ഗൃഹസ്ഥൻ) ഈശ്വരനായ എന്റെ പ്രീതിക്കുവേണ്ടി കർമ്മം ചെയ്യുകതന്നെ വേണം. സംസാരദുഃഖനിവൃത്തിക്ക് സർവ്വാത്മകനായ എന്നെത്തന്നെ ആരാധിക്കേണ്ടതാണ്. ശാസ്ത്രത്താലും സൽഗുരൂപദേശത്താലും ദൃഢമായി ഉറച്ചവൻ ശ്രുതിസ്മൃതികളാൽ നിശ്ചയിക്കപ്പെട്ട വിഹിതങ്ങളായ എല്ലാ കർമ്മങ്ങളേയും എപ്പോഴും എന്നെ ധ്യാനിച്ചുകൊണ്ടുതന്നെ ചെയ്യേണ്ടതാണ്. ചിരകാലം അനുഷ്ഠിച്ച കർമ്മംകൊണ്ട് സന്തുഷ്ടനായ എന്റെ അനുഗ്രഹം കാരണം വൃദ്ധിക്ഷയങ്ങളില്ലാത്തതും നശിക്കാത്തതുമായ ആ ശാശ്വതസ്ഥാനത്തെ (മോക്ഷത്തെ) അവൻ പ്രാപിക്കുന്നതാണ്.

57. ചേതസാ സർവകർമ്മാണി
മയി സംന്യസ്യ മത്പരഃ
ബുദ്ധിയോഗമുപാശ്രിത്യ
മച്ചിത്തഃ സതതം ഭവ.

മനസ്സുകൊണ്ട് സർവ്വകർമ്മങ്ങളും എന്നിൽ സമർപ്പിച്ച്, ബുദ്ധിയോഗം അവലംബിച്ച്, ശ്രദ്ധയോടെ എന്നിൽത്തന്നെ എപ്പോഴും ചിത്തം ഉറപ്പിക്കുക.

എടോ അർജ്ജുനാ! കർമ്മംകൊണ്ട് സന്തുഷ്ടനായ ഈശ്വരന്റെ അനുഗ്രഹത്താൽ മാത്രമേ മുക്തി സിദ്ധിക്കുകയുള്ളൂ എന്നുള്ള ജ്ഞാനത്താൽ നീ ഞാൻതന്നെയാണ് പ്രാപ്യമായ സദ്വസ്തു എന്ന നിശ്ചയത്തോടെ അതിന്നുമാത്രം ആഗ്രഹിച്ച് ശ്രുതിസ്മൃതികളാൽ നിശ്ചയിക്കപ്പെട്ടതും നിന്നാൽ ചെയ്യപ്പെടുന്നതുമായ എല്ലാ കർമ്മങ്ങളും എന്റെ പ്രീതിക്കുവേണ്ടി എന്നിൽ സമർപ്പിച്ച് എപ്പോഴും ബുദ്ധിയെ എന്നിൽ ചേർക്കുകയെന്ന യോഗത്തെ നീ ആശ്രയിച്ചുകൊള്ളുക. നിന്റെ ചിത്തം നിരന്തരം എന്നിൽത്തന്നെ സ്ഥിരപ്പെടുത്തുക.

58. മച്ചിത്തഃ സർവദുർഗ്ഗാണി
മത്പ്രസാദാത് തരിഷ്യസി
അഥ ചേത് ത്വമഹംകാരാ-
ന്ന ശ്രോഷ്യസി വിനങ്ക്ഷ്യസി.

(അങ്ങനെ) നീ എന്നിൽ ചിത്തമുറപ്പിച്ചാൽ സകല വൈഷമ്യങ്ങളേയും എന്റെ പ്രസാദംകൊണ്ട് നിനക്കു തരണംചെയ്യാം. എന്നാൽ നീ അഹങ്കാരംമൂലം എന്റെ വാക്കു കേൾക്കാതിരിക്കയാണെങ്കിൽ നീ നശിക്കുന്നതാണ് (അധഃപതിച്ചുപോകുന്നതാണ്).

ഭഗവാൻ തന്നെമാത്രം ശരണംപ്രാപിക്കുന്നതിന്റെ ഫലമെന്താണെന്ന് വ്യക്തമാക്കുന്നു: എടോ അർജ്ജുനാ, നീ എന്നിൽത്തന്നെ സർവ്വാത്മഭാവേന ചിത്തത്തെ സമർപ്പിക്കുന്നുവെങ്കിൽ ഞാനല്ലാതെ മറ്റു യാതൊന്നും സത്യമായിട്ടില്ലെന്ന ദൃഢമായ നിശ്ചയത്തോടെ എന്നെമാത്രം ആശ്രയിക്കുന്നതായാൽ മറ്റൊരുവിധത്തിലും അതിക്രമിപ്പാൻകഴിയാത്ത സകല ദുർഗ്ഗങ്ങളേയും (സംസാരമൂലകാരണങ്ങളായ എല്ലാ അവിദ്യാകാമകർമ്മങ്ങളേയും) എന്റെ അനുഗ്രഹത്തിന്റെ ഫലമായി ലഭിക്കുന്ന പരമജ്ഞാനത്താൽ നീ കടന്ന്, വിദേഹകൈവല്യത്തെ പ്രാപിക്കുന്നതാണ്. ഇതിന്നു വിപരീതമായി യുദ്ധാദികർമ്മങ്ങൾ ഹിംസാബഹുളമാണെന്നും ശ്രൗതസ്മാർത്തവിഹിതങ്ങളായ കർമ്മങ്ങൾക്ക് ആവശ്യമായ സാധനങ്ങൾ സമ്പാദിക്കുന്നത് കഷ്ടതരമാണെന്നുമുള്ള വിചാരംകൊണ്ട് ഞാൻ കർമ്മത്തെ ഇഷ്ടപ്പെടുന്നില്ല എന്നുള്ള അഹങ്കാരംകാരണം എന്റെ ഉപദേശം കേൾക്കുവാൻ നീ വിചാരിക്കുന്നില്ലെങ്കിൽ വിഹിതകർമ്മത്തെ ഉപേക്ഷിക്കുന്നതുകൊണ്ടുള്ള അധഃപതനത്തിന്ന് നീ പാത്രമായിത്തീരുന്നതാണ്.

59. യദഹങ്കാരമാശ്രിത്യ
ന യോത്സ്യ ഇതി മന്യസേ
മിഥ്യൈവ വ്യവസായസ്തേ
പ്രകൃതിസ്ത്വാം നിയോക്ഷ്യതി.

ഞാൻ എന്ന ഭാവം അഹംഭാവംനിമിത്തം 'ഞാൻ യുദ്ധം ചെയ്യുകയില്ല' എന്നു നീ വിചാരിക്കുന്നുണ്ടെങ്കിൽ നിന്റെ ആ സങ്കല്പം വ്യർത്ഥമായിത്തീരും. (എന്തെന്നാൽ) നിന്റെ (ക്ഷത്രിയന്റെ) പ്രകൃതി നിന്നെ അതിനു നിയോഗിക്കുന്നതാണ്.

ഭഗവാൻ സാംഖ്യമതത്തെ അവലംബിച്ച് കർമ്മത്തിന്റെ അവശ്യകർത്തവ്യതയെന്തെന്ന് പ്രതിപാദിക്കുന്നു. 'യുദ്ധം ഹിംസാപ്രധാനമാകയാൽ ഞാൻ അതു ചെയ്കയില്ല' എന്നു പണ്ഡിതനെന്ന ഭാവത്തിൽ അഹങ്കാരത്തെ ആശ്രയിച്ച് നീ വിചാരിക്കുന്നു. അങ്ങനെയാണെങ്കിൽ നിന്റെ ഈ നിശ്ചയം വേദത്തിന്നു വിരുദ്ധമാണ്. ക്ഷത്രിയന്ന് യുദ്ധം വേദവിഹിതമായ കർമ്മമാണ്. 'യേ യുദ്ധ്യന്തേപ്രധനേഷു' ക്ഷത്രീയന്മാർ ധർമ്മസ്ഥാപനത്തിന്നായി യുദ്ധംചെയ്യുന്നു എന്ന് അർത്ഥമായ വാക്യത്തെ നീ ധരിക്കാതെ നീ പണ്ഡിതനാണെന്ന് അഭിമാനിക്കുന്ന പക്ഷത്തിലും നിന്റെ നിശ്ചയം വ്യർത്ഥംതന്നെയാണ്. അതു ഫലത്തിൽ വരാൻപോകുന്നില്ല. എന്തുകൊണ്ടാണെന്നു പറയാം. നിന്റെ ജന്മസിദ്ധമായ ക്ഷാത്രപ്രകൃതിയേയും (തേജസ്സ്, ശൗര്യം, ധൈര്യം, സാമർത്ഥ്യം, മുതലായ ഗുണങ്ങളേയും) അധിക്ഷേപാദികളെ സഹിക്കായ്മയേയും നിന്നിൽ ഉത്ഭവിപ്പിക്കുന്ന രജോഗുണപ്രകൃതി നിന്നെക്കൊണ്ട് യുദ്ധംചെയ്യിപ്പിക്കുകതന്നെ ചെയ്യും. ആ രജോഗുണശക്തി നിന്നിലുള്ളതുകൊണ്ടാണ് നീ ക്ഷത്രിയനായി ജനിച്ചത്. ആ ഗുണത്തെ നീയിപ്പോൾ അതിക്രമിക്കുവാൻ ശക്തനായിട്ടില്ല. അതുകൊണ്ട് നിന്റെ നിശ്ചയം ഫലിക്കുകയില്ല എന്നാണ് സർവ്വജ്ഞനായ ഭഗവാന്റെ ഉപദേശത്തിലടങ്ങിയിട്ടുള്ള സാരം.

60. സ്വഭാവജേന കൗന്തേയ!
നിബദ്ധഃ സ്വേന കർമ്മണാ
കർത്തും നേച്ഛസി യന്മോഹാത്
കരിഷ്യസ്യവശോഽപി തത്.

ഹേ കൗന്തേയാ! സ്വാഭാവികമായിട്ടുതന്നെ സ്വകർമ്മത്താൽ നിബദ്ധനായ നീ മോഹവശാൽ സ്വകർമ്മംചെയ്യാൻ ഇച്ഛിക്കുന്നില്ലെങ്കിൽ അതേ കർമ്മം അവശനായി, സ്വഭാവപ്രേരിതനായി നിനക്കു ചെയ്യേണ്ടതായിത്തന്നെ വന്നുകൂടും.

'ഞാൻ ചെയ്യും ഞാൻ ചെയ്യില്ല' എന്ന അഹങ്കാരമുള്ളവൻ ബദ്ധനാണ്, മുക്തനല്ല. മുക്തനല്ലാത്തവന്ന് സർവ്വകർമ്മത്യാഗം എങ്ങനെ സാദ്ധ്യമാകും? അതുകൊണ്ട് എടോ കൗന്തേയാ! ജന്മാന്തരത്തിൽ ചെയ്ത പുണ്യപാപകർമ്മങ്ങളുടെ സംസ്കാരംനിമിത്തം ഈ ജന്മത്തിൽ സിദ്ധിച്ചിരിക്കുന്ന പ്രകൃതിയിൽനിന്നു ത്ഭവിച്ചതും നിനക്ക് ഉചിതവുമായ കർമ്മംകൊണ്ട് നിബന്ധിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ള നീ ഏതൊരു കർമ്മത്തെ ചെയ്കയില്ലെന്ന് അറിവില്ലായ്മകൊണ്ടു വിചാരിക്കുന്നുവോ ആ കർമ്മത്തെ തള്ളിക്കളയുവാൻ നിനക്കു സാധിക്കയില്ല. അതുകൊണ്ട് ശാസ്ത്രീയമായ ആ കർമ്മം മനഃപൂർവ്വം ചെയ്കയില്ലെങ്കിൽ പ്രകൃതിക്കധീനനായി (അസ്വതന്ത്രനായി) ചെയ്യേണ്ടിവരും. ജന്മാന്തരകർമ്മത്തിന്റെ പരിപാകമായി നിനക്കു ലഭിച്ച ആ വാസന നിന്നെ വശപ്പെടുത്തിയിരിക്കകൊണ്ട് അതിന്നനുസരിച്ച കർമ്മം ചെയ്യാതിരിക്കുവാൻ നിനക്ക് സാധിക്കുകയില്ല എന്നു ചുരുക്കം.

61. ഈശ്വരഃ സർവ്വഭൂതാനാം
ഹൃദ്ദേശേഽർജ്ജുന! തിഷ്ഠതി
ഭ്രാമയൻ സർവ്വഭൂതാനി
യന്ത്രാരൂഢാനി മായയാ.

ഹേ അർജ്ജുനാ! ഈശ്വരൻ സർവ്വഭൂതങ്ങളേയും സ്വമായയാൽ യന്ത്രാരൂഢങ്ങളെപ്പോലെ വിഭ്രമിപ്പിച്ചുകൊണ്ട് അവയുടെ ഹൃദയത്തിനുള്ളിൽ വർത്തിക്കുന്നു.

സ്വഭാവസിദ്ധമായ കർമ്മത്തെ ഉപേക്ഷിക്കുവാൻ പ്രകൃതിക്കധീനനായവൻ സ്വതന്ത്രനല്ലാത്തതുകൊണ്ട് അവന്നു സാധിക്കുകയില്ല. അതുകൊണ്ട് അതുചെയ്യുകതന്നെ വേണമെന്ന് മുമ്പുപറഞ്ഞ ശ്ലോകംകൊണ്ട് ഉറപ്പിച്ചു. ഇപ്പോൾ പ്രകൃതിയുടേയും നാഥനായ ഈശ്വരന്നധീനനായിരിക്കുന്ന ജീവന്ന് നിയന്താവായ ഈശ്വരൻ (ശ്രീകൃഷ്ണഭഗവാൻ) നിശ്ചിതമായ കർമ്മം നിശ്ചയമായും ചെയ്യേണ്ടതാണെന്നു ബോധിപ്പിക്കുവാൻ പറയുന്നു. എടോ അർജ്ജുനാ! സർവ്വലോകത്തിന്റെയും നിയന്താവായിരിക്കുന്ന പരമേശ്വരൻ സൂത്രധാരനാകുന്നു. യന്ത്രപ്പാവകളെ ബന്ധിച്ചിരിക്കുന്ന കയറിനെ കൈയിൽപ്പിടിച്ചിരിക്കുന്ന സൂത്രധാരൻ ആ യന്ത്രങ്ങളെ ചലിപ്പിച്ച് ചാടിക്കുന്നതുപോലെ വാസ

നാത്മികയായ വിക്ഷേപശക്തികൊണ്ട് സർവ്വഭൂതങ്ങളേയും ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സർവ്വ ചരാചരങ്ങളേയും അവരവരുടെ വാസനാനുരൂപമായ കർമ്മങ്ങളിൽ പ്രവർത്തിപ്പിച്ചുംകൊണ്ട് എല്ലാവരുടേയും ഹൃദയത്തിലുള്ള ബുദ്ധിയാകുന്ന ഗുഹയിൽ ഇരിക്കുന്നുണ്ട്. ജന്മാന്തരകർമ്മവാസനയ്ക്ക് അനുരൂപമായ കർമ്മങ്ങളെ എല്ലാ പ്രാണികൾക്കും നിശ്ചയിച്ചിരിക്കുന്നത് സർവ്വേശ്വരനാകുന്നു. ആ വാസനകളാകുന്ന കയറുകളെ അങ്ങുമിങ്ങും ചലിപ്പിക്കുന്നതും ആ നിയന്താവുതന്നെയാണ്. അതുകൊണ്ട് സകല പ്രാണികളും ആ പരമേശ്വരന്റെ അധീനത്തിലകപ്പെട്ടിരിക്കുന്നുവെന്ന് നാം ധരിക്കേണ്ടതാണ്. പുറമേ കളിപ്പിക്കുന്ന പാവകളുടെ കയറുപിടിച്ചും കൊണ്ട് അണിയറയിലിരിക്കുന്ന സൂത്രധാരനെപ്പോലെ സർവ്വേശ്വരൻ ഹൃദയത്തിലുള്ള ബുദ്ധിഗുഹയിൽ വസിക്കുന്നത് പുറത്തുള്ളതിനെ മാത്രം കാണുവാൻ കഴിവുള്ളവരുടെ കണ്ണുകൾകൊണ്ടു കാണുന്നില്ല. ഉൾക്കണ്ണുകൊണ്ടുവേണം അതു കാണുവാൻ. എടോ അർജ്ജുനാ! നിന്റെ ശുദ്ധബുദ്ധികൊണ്ടുതന്നെ സർവ്വേശ്വരനെ നീ കാണുക. ബുദ്ധിക്ക് ശുദ്ധി സിദ്ധിക്കുവാൻ ഈശ്വരൻ നിശ്ചയിച്ച സ്വധർമ്മത്തെ തീർച്ചയായും ചെയ്യുകതന്നെ വേണം.

62. തമേവ ശരണം ഗച്ഛ
സർവ്വഭാവേന ഭാരത!
തത്പ്രസാദാത് പരാം ശാന്തിം
സ്ഥാനം പ്രാപ്സ്യസി ശാശ്വതം.

ഹേ ഭാരതാ! ആ ഈശ്വരനെത്തന്നെ സർവ്വഭാവത്തിലും (സർവ്വാത്മനാ) നീ ശരണം പ്രാപിച്ചുകൊള്ളുക. അദ്ദേഹത്തിന്റെ പ്രസാദത്താൽ നീ പരമമായ ശാന്തിയേയും ശാശ്വതമായ സ്ഥാനത്തേയും പ്രാപിക്കും (പരമമായ ശാന്തിതന്നെയായ ശാശ്വതസ്ഥാനത്തെ നീ പ്രാപിക്കും.)

മുക്തി സിദ്ധിക്കുവാൻ ആഗ്രഹിക്കുന്നവൻ ചിത്തശുദ്ധി സമ്പാദിക്കുന്നതിന്ന് ഫലേച്ഛകൂടാതെ കർമ്മംചെയ്യുകതന്നെ വേണമെന്ന് നയത്തോടും ഭയപ്പെടുത്തിയും ശാസിച്ചതിന്നുശേഷം മോക്ഷംമാത്രം കാംക്ഷിക്കുന്നവൻ സ്വകർമ്മത്താൽ ആ പരമേശ്വരനെ ആരാധിച്ചുകൊണ്ട് എല്ലാ ചരാചരങ്ങളും ആ ഭഗവാൻതന്നെയാണെന്നുള്ള സർവ്വഭാവത്തോടുകൂടെ ശരണംപ്രാപിച്ചുകൊള്ളുക. 'സംസാരസാഗരേ മഗ്നം മാമുദ്ധര ജഗൽപ്രഭോ' – 'സംസാരസമുദ്രത്തിൽ മുങ്ങിയിരിക്കുന്ന എന്നെ അല്ലയോ ജഗന്നാഥാ! സ്വാമിൻ! അങ്ങ് ഉദ്ധരിക്കേണമേ!' എന്നു പ്രാർത്ഥിക്കുന്നതുതന്നെയാണ് ശരണാഗതി. ആ ഭഗവാന്റെ കരുണാകടാക്ഷംകൊണ്ട് ആത്മസ്വരൂപബോധവും അതുനിമിത്തം ഉപരതിരൂപമായ പരമശാന്തിയും ജീവിച്ചിരിക്കുന്ന കാലത്തും ശരീരം പതിച്ചതിന്നുശേഷം നാശരഹിതമായ കൈവല്യവും നിനക്കു ലഭിക്കും. ഈ വിധത്തിൽ ഈശ്വരനെമാത്രം ശരണം പ്രാപിച്ചവർക്കെല്ലാം സിദ്ധിക്കുന്നതാണ് എന്നു ചുരുക്കം.

63. ഇതി തേ ജ്ഞാനമാഖ്യാതം
ഗുഹ്യാദ് ഗുഹ്യതരം മയാ
വിമൃശ്യൈതദശേഷേണ
യഥേച്ഛസി തഥാ കുരു.

ഇപ്രകാരം രഹസ്യങ്ങളിൽവെച്ച് അതിരഹസ്യമായ ജ്ഞാനം (യോഗതത്ത്വം) നിനക്കു ഞാൻ ഉപദേശിച്ചുതന്നിരിക്കുന്നു. അവ പൂർണ്ണമായി വിമർശിച്ച് നീ ഏതിനെ ഇഷ്ടപ്പെടുന്നുവോ, അതു ചെയ്തുകൊള്ളുക.

ബുദ്ധിശുദ്ധി നിഷ്കാമകർമ്മത്താൽ പരമേശ്വരനെ സേവിക്കുന്നതുകൊണ്ട് ലഭിക്കും. തന്നിമിത്തം ആത്മസ്വരൂപബോധവും അതിന്റെ ഫലമായി വിദേഹകൈവല്യവും സിദ്ധിക്കും. ഈ സംഗതി വിസ്തരിച്ചും ചുരുക്കിയും 'സ്വകർമ്മണാ തമഭ്യർച്ച്യ' എന്നതുമുതൽ 'പരം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം' എന്നതുവരെയുള്ള ശ്ലോകങ്ങളാൽ പ്രസ്പഷ്ടമായുപദേശിച്ചുകഴിഞ്ഞു. അങ്ങനെ ഗീതാശാസ്ത്രം ഉപസംഹരിക്കുകയാണ്.

'നത്വേവാഹം ജാതു നാസം' എന്ന രണ്ടാമദ്ധ്യായത്തിലെ ശ്ലോകം മുതൽ 'സ്ഥാനം പ്രാപ്സ്യസി ശാശ്വതം' എന്ന ഈ അദ്ധ്യായത്തിലെ ശ്ലോകംവരെയുള്ള വാക്യങ്ങളാൽ ബ്രഹ്മവും ആത്മാവും ഒന്നുതന്നെയാണെന്നുള്ള ബോധം ശ്രദ്ധാലുവിന്ന് ജനിപ്പിക്കുന്ന ഗീതാശാസ്ത്രം ഭദ്രമായി സൂക്ഷിക്കേണ്ടതായ മണിമന്ത്രൌഷധാദികളെക്കാൾ പരമരഹസ്യമാകുന്നു ആ ശാസ്ത്രത്തെ (സംസാരസന്താപമൂലമായ അജ്ഞാനാന്ധകാരത്തെ പാടേ നശിപ്പിക്കുന്ന സിദ്ധാന്തപ്രമാണത്തെ) പരമകരുണാനിധിയായ ഞാൻ 'ശാധി മാം ത്വാം പ്രപന്നം' എന്ന വാക്യത്താൽ ശരണാഗതനായ നിന്നോടുപദേശിച്ചുകഴിഞ്ഞു. ഇതിലെ പദങ്ങളേയും വാക്യങ്ങളേയും അറിയുവാൻ സമർത്ഥനായ നീ മുഴുവനും അതായത് സാധനമേത്? അതിനെ എങ്ങനെ സമ്പാദിക്കണം? അതെങ്ങനെ സാധിക്കണം? എന്ന എല്ലാ വിഭാഗങ്ങളേയും മനസ്സിരുത്തിയാലോചിച്ചതിന്നുശേഷം നിന്റെ അധികാരാനുസരണം എന്തുചെയ്യുവാൻ നീ ഇച്ഛിക്കുന്നുവോ, അത് ചെയ്തുകൊള്ളുക. ഒരുവന്റെ സംതൃപ്തിയും അധികാരവും അവൻ അറിയുന്നതുപോലെ അന്യനറിയുവാൻ സാധ്യമല്ലല്ലോ. ഉപദേഷ്ടാവിന്ന് ഉപദേശിക്കുവാനും, ശിഷ്യന്ന് സ്വാധികാരമനുസരിച്ച് പ്രവർത്തിക്കുവാനും അവകാശമുണ്ടെന്നാണ് ഭഗവാന്റെ അഭിപ്രായം. നിർബ്ബന്ധംകൊണ്ട് ഒരുവനേയും ആർക്കും ഉയർത്തുവാനോ താഴ്ത്തുവാനോ സാധിക്കുകയില്ല. ഹിതോപദേശമാണ് ഗുരുവിന്റെ കൃത്യം. സ്വാധികാരാനുസരണം പ്രവൃത്തിക്കേണ്ടത് ശിഷ്യന്റെ കൃത്യവുമാണ് എന്ന് ഗുരുശിഷ്യസമ്പ്രദായത്തെ ഭഗവാൻ പ്രകാശിപ്പിക്കുന്നു.

64. സർവഗുഹ്യതമം ഭൂയഃ
ശൃണു മേ പരമം വചഃ
ഇഷ്ടോഽസി മേ ദൃഢമിതി
തതോ വക്ഷ്യാമി തേ ഹിതം.

ഇനിയും, ഏറ്റവും രഹസ്യമായ എന്റെ പരമവാക്യം കേൾക്കുക. നീ എനിക്ക് അത്യന്തം പ്രിയനായതുകൊണ്ട് നിനക്കു ഹിതമായിട്ടുള്ളതു ഞാൻ പറഞ്ഞുതരാം.

ജ്ഞാനത്തിന്നും അതിന്റെ ഫലസിദ്ധിക്കും അസാധാരണകാരണമായ ചിത്തശുദ്ധിയുണ്ടായാൽ, ജ്ഞാനം സിദ്ധിക്കും. അതില്ലെങ്കിൽ ജ്ഞാനനിഷ്ഠയോ, സന്ന്യാസമോ സിദ്ധിക്കുകയില്ല. അതുകൊണ്ട് ആരുരുക്ഷു പരമേശ്വരാർപ്പണബുദ്ധിയോടുകൂടെ കർമ്മം ചെയ്യണം എന്നുറപ്പിക്കുവാൻ ഭാവിക്കുന്ന ഭഗവാൻ, താനുപദേശിക്കുവാൻ വിചാരിക്കുന്ന സംഗതിയിൽ മുമുക്ഷുവിന്ന് ശ്രദ്ധ ജനിപ്പിക്കുവാൻ ഉപദേശിപ്പാൻ പോകുന്ന കാര്യത്തെ സ്തുതിക്കുന്നു. ഈശ്വരനെ മാത്രം ശരണം പ്രാപിച്ചുകൊണ്ടുള്ള കർമ്മാചരണം ഏറ്റവും രഹസ്യമായ സംഗതിയാകുന്നു. അതിനെ ബോധിപ്പിക്കുന്നതാകയാൽ ഞാൻ പറയുന്ന ഈ വചനം പരമഗുഹ്യവും പരമശ്രേഷ്ഠവുമാകയാൽ ഞാൻ ഈ സംഗതിയെ പല ഘട്ടത്തിലും ഇതിന്നുമുമ്പേ പറഞ്ഞതുതന്നെയാണെങ്കിലും ദൃഢബോധത്തിന്നുവേണ്ടി ഇനിയും പറയാം, കേട്ടുകൊള്ളുക. അത്രയധികം രഹസ്യമായതിനെ നിന്നോട് ഉപദേശിക്കുന്നതെന്തുകൊണ്ടാണെന്ന് നീ അറിയുന്നുണ്ടോ! "പിതാവിന്റെ അംശത്തിൽനിന്നു ജനിച്ച പുത്രനെന്നപോലെ എന്റെ അംശത്തിൽനിന്നുണ്ടായ നീ എന്റെ ഇഷ്ടനാകുന്നു. ഒരുകാലത്തും നിഷ്ഫലമാകാത്തതായ നിന്റെ ഹിതത്തെ നിസ്സംശയം ധരിപ്പിക്കണം എന്ന കാരുണ്യത്താൽ ഞാൻ ഉപദേശിക്കുന്നതാണ്. ശ്രദ്ധയോടെ കേട്ടുകൊള്ളുക" ശരണാഗതന്മാരായ ജീവാത്മാക്കളെക്കുറിച്ച് ഭഗവാന്നുള്ള പരമകാരുണ്യത്തെ പ്രകാശിപ്പിച്ചിരിക്കുന്നു. എല്ലാ ഭക്തന്മാരോടും ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തുകൊണ്ടുതന്നേ ഹൃദയഗുഹയിൽ വസിക്കുന്നു എന്ന് വിശ്വസിക്കണം.

65. മന്മനാ ഭവ മദ്ഭക്തോ
മദ്യ്യാജീ മാം നമസ്കുരു
മാമേവൈഷ്യസി സത്യം തേ
പ്രതിജാനേ പ്രിയോ$/$സി മേ.

എന്നിൽത്തന്നെ മനസ്സുറപ്പിക്കുക, എന്നിൽ ഭക്തിപൂർണ്ണനാവുക, എനിക്കുവേണ്ടിത്തന്നെ യാഗംചെയ്യുക, എന്നെ നമസ്കരിക്കുക എന്നെത്തന്നെ നീ പ്രാപിക്കും; ഞാൻ ഇതാ സത്യപ്രതിജ്ഞചെയ്യുന്നു. (എന്തെന്നാൽ) നീ എനിക്കു പ്രിയനത്രേ.

ഭഗവാൻ 'ഉപദേശിക്കാം' എന്ന് പ്രതിജ്ഞചെയ്ത ഹിതവചനത്തെ വ്യക്തമായി കാണിക്കുന്നു. നിത്യനൈമിത്തികങ്ങളായ എല്ലാ വേദോക്തകർമ്മങ്ങളെക്കൊണ്ടും ഫലകാംക്ഷകൂടാതെ സർവ്വേശ്വരനായ എന്നെത്തന്നെ ആരാധിച്ചുകൊള്ളുക. മനസ്സിനെ എന്നിൽത്തന്നെ സ്ഥിരപ്പെടുത്തുക. എന്നെത്തന്നെ നമസ്കരിക്കുക. എല്ലാറ്റിലും നിവസിക്കുന്നവൻ ഞാനെന്ന ഉറപ്പോടുകൂടെ എല്ലാറ്റിനേയും വണങ്ങുക. ക്ഷേത്രത്തിലുള്ള പ്രതിമയെ മാത്രം നമസ്കരിക്കുന്നതുകൊണ്ട് ഞാൻ കൃതാർത്ഥനാവുകയില്ല. സർവ്വത്ര സമദൃഷ്ടിയോടുകൂടെ പശു, കഴുത മുതലായവയെയും നീ നമസ്കരിക്കുക. വിഷയഭോഗങ്ങളെയല്ല ഭജിക്കേണ്ടത്. പ്രേമം എന്നിലാണു വേണ്ടത്. എന്നിൽ പരമപ്രേമമുള്ളവനായി നീ എന്നെ ഭജിക്കുക. ഈവിധം സർവ്വദാ സർവ്വത്ര എന്നെ സേവിക്കുന്ന നീ എന്നെത്തന്നെ പ്രാപിക്കും! ഇതിൽ സംശയം ഒട്ടുംവേണ്ടാ. ഞാൻ സത്യം പറയുന്നു! നീയെന്നെത്തന്നെ പ്രാപിക്കും എന്ന്. ഞാൻ നിന്നോടു പ്രതിജ്ഞചെയ്യുന്നു. എന്തിനാണ് ഇപ്രകാരം ശപഥംചെയ്യുന്നതെന്നു നീ ചിന്തിക്കുന്നുണ്ടോ? നീ എന്റെ പ്രിയനാകുന്നു, എന്നതുകൊണ്ടുതന്നെയാണ്.

മുമുക്ഷുക്കളുടെ പ്രതിനിധിയായി അർജ്ജുനനെ കല്പിച്ച ഭഗവാൻ മോക്ഷേച്ഛയുള്ള സകലരോടും ചെയ്യുന്നതാണ് ഈ പ്രതിജ്ഞ എന്നറിയണം. ഇത് അറിയുവാൻ മതിയായ അന്തഃകരണശുദ്ധി സിദ്ധിച്ചിട്ടുള്ള ഏതൊരുവനെങ്കിലും ഇതിൽ സംശയിക്കുമോ? ജീവാനുഗ്രഹത്തിന്നുവേണ്ടി സ്വേച്ഛയാ ദിവ്യമംഗളവിഗ്രഹം സ്വീകരിച്ചിരിക്കുന്ന ശ്രീഭഗവാൻ വാസുദേവൻ സർവ്വസംസാരദുഃഖമൂലമായ അനാദ്യവിദ്യാകാമകർമ്മബീജത്തെ നിശ്ശേഷം ഭസ്മമാക്കുന്നതിന്നു സമർത്ഥമായ സർവ്വശാസ്ത്രസാരത്തെ ഇതിൽ നിക്ഷേപിച്ചിരിക്കുന്നു എന്ന് മുമുക്ഷുക്കൾ ധരിക്കേണ്ടതാണ്.

66. സർവധർമ്മാൻ പര്യത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ

സർവ്വധർമ്മങ്ങളും പരിത്യജിച്ച് എന്നെത്തന്നെ നീ ശരണം പ്രാപിക്കുക. ഞാൻ നിന്നെ സകല ആപത്തുകളിൽനിന്നും മോചിപ്പിക്കാം; ദുഃഖിക്കേണ്ട.

"സർവ്വധർമ്മങ്ങളേയും നിശ്ശേഷം ഉപേക്ഷിച്ച് ഏകനായ എന്നെമാത്രം നീ ശരണംപ്രാപിച്ചുകൊള്ളുക. ഞാൻ നിന്നെ എല്ലാ പാപങ്ങളിൽനിന്നും മോചിപ്പിച്ചുകൊള്ളാം. നീ ദുഃഖിക്കേണ്ട" ഇതാണ് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനനോടു ചെയ്യുന്ന പരമമായ ഉപദേശം. ഇത് ഉപസംഹാരശ്ലോകമാണ്. ആരംഭത്തിൽ 'അശോച്യാനന്വശോചസ്ത്വം' 'ആരെക്കുറിച്ച് ദുഃഖിക്കുവാൻ അവകാശമില്ലയോ അവരെക്കുറിച്ച് നീ ദുഃഖിക്കുന്നു.' എന്നാണല്ലോ ദുഃഖനിവാരണത്തിന്നുള്ള ഉപദേശം തുടങ്ങിയത്. നിന്റെ ആ ദുഃഖം തീർക്കുന്നവൻ ഞാനാണെന്ന് നീ ധരിച്ചുകൊള്ളുക എന്ന വാക്യംകൊണ്ട് ഉപദേശം അവസാനിപ്പിക്കുകയും ചെയ്തിരിക്കുന്നു. ഗീതാശാസ്ത്രം ഉപക്രമവും ഉപസംഹാരവുംകൊണ്ട് ദുഃഖമില്ലാതാക്കുവാൻ മതിയായ മുഖ്യപ്രമാണമാണെന്ന് പരമഗുരുവായ ഭഗവാൻ ഉറപ്പിച്ചുകഴിഞ്ഞു.

ബാക്കി കാണുന്ന പന്ത്രണ്ടു ശ്ലോകങ്ങൾ ഗീതാശാസ്ത്രശ്രവണകീർത്തനവ്യാഖ്യാനങ്ങൾനിമിത്തം സിദ്ധിക്കുന്ന ഫലത്തെ പറയുന്നവയാകയാൽ ഉപദേശത്തിന്റെ അവസാനമാണ് 18-ാം അദ്ധ്യായത്തിലെ ഈ 66-ാമത്തെ ശ്ലോകം. ഇത് അതിപ്രധാനമാകയാൽ ഇതിനെക്കുറിച്ചുള്ള നിരൂപണത്തിൽ ശ്രീ ശങ്കരാചാര്യസ്വാമികളും ശിഷ്യപരമ്പരയിൽപ്പെട്ട പല മഹാശയന്മാരും വളരെ മനസ്സിരുത്തി ചർച്ചചെയ്തിട്ടുണ്ട്. ഗീതാശാസ്ത്രത്തിൽ കർമ്മത്തേയോ, ജ്ഞാനത്തേയോ, ഭക്തിയേയോ, ആത്യന്തികദുഃഖനിവൃത്തിസാധനമായി ഭഗവാനുറപ്പിച്ചിരിക്കുന്നു എന്നാണ് മഹാത്മാക്കളായ വ്യാഖ്യാതാക്കന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നത്. ചിലർ കർമ്മപരമായിട്ടും വേറെ ചിലർ ജ്ഞാനപരമായിട്ടും മറ്റു ചിലർ ഭക്തിപരമായിട്ടും സിദ്ധാന്തിച്ചിട്ടുണ്ട്. ഇതിൽ ഏതിനെ സ്വീകരിക്കണം എന്ന് ഗീതാശാസ്ത്രം അഭ്യസിക്കുന്നവരുടെ മനഃസ്ഥിതി, വൈരാഗ്യം, മോക്ഷേച്ഛ ഇവയെ അനുസരിച്ച് അവരവർ നിശ്ചയിക്കേണ്ടതാണുതാനും. വ്യാഖ്യാനിച്ചവരും ആ വിധമാണ് വ്യാഖ്യാനിച്ചിട്ടുള്ളതും. 'നഭഃ പതന്ത്യാത്മസമം പതത്രിണഃ' പക്ഷികൾ അവയ്ക്കെത്താൻ കഴിയുന്നത്ര ദൂരം ആകാശത്തിൽ പറക്കുന്നു. ആകാശത്തിന്റെ അറ്റം ആരും കാണുന്നില്ല. പക്ഷേ, ഈച്ച മുതലായവയ്ക്ക് പക്ഷികൾ എന്നു പേരു മാത്രമേ ഉള്ളൂ. ഗരുഡൻ അപ്രകാരമല്ലെന്നും ഭഗവാന്റെ വാഹനമാണെന്നും കരുതിയിട്ടാണല്ലോ നാം വന്ദിക്കുന്നത്. അതുപോലെ ഗീതാശാസ്ത്രം വ്യാഖ്യാനിച്ചിട്ടുള്ള മഹാത്മാക്കളേയും ബഹുമാനിക്കണം. ഓരോരുത്തരുടെ അഭിപ്രായവും അവരുടെ ജ്ഞാനത്തിന്നും ജീവിതരീതിക്കും അനുഭവത്തിന്നും അനുസരിച്ച് ശരിതന്നെയാണ്. അപ്പുറത്തേക്കു പോകാൻ വഴിയില്ലെന്നു വിചാരിച്ചുകൂടാ. ത്രികാണ്ഡസമ്മിതമായ വേദാന്തസിദ്ധാന്തമാണ് ഗീതാശാസ്ത്രം. വേദാന്തം എന്ന പേര് ഉപനിഷത്തുകൾക്കാണ്.*

** "സർവ്വോപനിഷദോ ഗാവോ*
*ദോഗ്ദ്ധാ ഗോപാലനന്ദനഃ*
*പാർത്ഥോ വത്സ; സുധീർ ഭോക്താ*
*ദുഗ്ദ്ധം ഗീതാമൃതം മഹത്"*

*എന്ന പദ്യത്തിൽനിന്ന് സർവ്വോപനിഷൽസാരഭൂതം ഗീതാശാസ്ത്രമാണെന്ന് ആചാര്യന്മാർക്ക് ആർക്കും തർക്കമില്ല. അതുകൊണ്ട് വേദാന്തസിദ്ധാന്തംതന്നെയാണ് ഗീതാശാസ്ത്രസിദ്ധാന്തവും എന്ന് സമ്മതിക്കണം.*

*ദുഃഖങ്ങൾ (ജനനമരണക്ലേശങ്ങൾ) ഇനിമേൽ ഉണ്ടാകാതിരിക്കണമല്ലോ. തല്ക്കാലം അതു നശിച്ചാൽപ്പോരാ, വിശക്കുമ്പോൾ വല്ലതും കുറച്ചു കഴിച്ചാൽ അപ്പോൾ വിശപ്പു ശമിക്കും. പിന്നേയും വിശക്കും. അപ്പോഴും ഭക്ഷണം വേണം. ഈമാതിരിയല്ല ദുഃഖമോചനം. അതിനെ പണ്ഡിതന്മാർ ഗണിക്കുകയില്ല. ശാസ്ത്രം ആമാതിരി ശാസിക്കുന്നതുമില്ല. വീണ്ടും ദുഃഖമുണ്ടാകാതിരിക്കണം. അതിനെയാണ് ആത്യന്തികദുഃഖനിവൃത്തിരൂപമായ മോക്ഷം എന്ന് വേദാന്തശാസ്ത്രം സിദ്ധാന്തിക്കുന്നത്. ഈ പദവിയിലെത്തേണമെന്നുണ്ടെങ്കിൽ ദുഃഖമാകുന്ന ചിരന്തനവൃക്ഷത്തിന്റെ ശാഖകളെ മുറിച്ചാൽപ്പോരാ, വേരുതന്നെ മുറിച്ചുനീക്കണം. ദുഃഖത്തിന്റെ മൂലം സ്വരൂപവിസ്മൃതിരൂപമായ അജ്ഞാനമാണ്. അജ്ഞാനം ഇരുട്ടുപോലെയാണ്. ഇരുട്ട് ഒരു സാധനമല്ല. എങ്കിലും പദാർത്ഥങ്ങളെ മറയ്ക്കുവാൻ അതിന്ന് കഴിവുള്ളതു കൊണ്ട് അത് ഉള്ള പദാർത്ഥങ്ങളെ ഇരുട്ടിൽ കാണാൽ കഴിയാത്തതാക്കുന്നു. ഇരുട്ടു നീങ്ങണമെങ്കിൽ വെളിച്ചം വരണം. ആ വെളിച്ചം കെടാത്തതായിരിക്കുകയും വേണം. കെടാത്തതായിരിക്കണമെങ്കിൽ അത് സ്വതേ ഉള്ളതായിരിക്കണം. എണ്ണ, തിരി എന്നിവയുടെ സഹായംകൊണ്ടുണ്ടായ ദീപമാണെങ്കിൽ അത് കാറ്റുകൊണ്ടു കെട്ടുപോകും ഉപാധി (എണ്ണ, തിരി എന്നിവ) യില്ലാത്ത സാക്ഷാൽ അഗ്നിതന്നെയാണെങ്കിൽ അവിടെ ഇരുട്ട് ഏതുകാലത്തുമില്ല. സൂര്യൻ ഒരുകാലത്തും ഇരുട്ടിനെ കണ്ടിട്ടില്ല. ഇരുട്ട് സൂര്യനേയും കണ്ടിട്ടില്ല. ഇതാണ് അജ്ഞാനത്തിന്റേയും ജ്ഞാനത്തിന്റേയും നില.*

67. ഇദം തേ നാതപസ്കായ
നാഭക്തായ കദാചന
ന ചാശുശ്രൂഷവേ വാച്യം
ന ച മാം യോ/ഭ്യസൂയതി.

നിനക്ക് ഉപദേശിച്ച ഇത് തപോനിഷ്ഠയില്ലാത്തവനും, ഭക്തിയില്ലാത്തവനും, കേൾക്കാൻ ഇച്ഛയില്ലാത്തവനും (അഥവാ ഗുരുശുശ്രൂഷയില്ലാത്തവനും) എന്നെ നിന്ദിക്കുന്നവനും നീ ഒരിക്കലും ഉപദേശിച്ചുപോകരുത്.

ഭഗവാൻ മുൻപറഞ്ഞവിധം ആരുരുക്ഷുവിന്നും ആരൂഢന്നും ആത്യന്തികസംസാരദുഃഖശാന്തിക്ക് നിയമേന ചെയ്യേണ്ടതായ സംഗതികളെ വേർതിരിച്ചു കാണിച്ചുകൊണ്ട് തന്നിമിത്തം അവർ രണ്ടുപേർക്കും ലഭിക്കുന്ന ഫലത്തെ വിശദമാക്കിക്കൊണ്ടും ജ്ഞാനവും ഭക്തിയും കർമ്മവും മോക്ഷസാധനങ്ങളാണെന്നുറപ്പിച്ച്, സർവ്വവേദങ്ങൾക്കും ഗീതയിലെ എല്ലാ ഭാഗങ്ങൾക്കും നിർവ്വിശേഷപരബ്രഹ്മംതന്നെയാണ് ലക്ഷ്യമെന്നും സൂചിപ്പിച്ച് ഗീതാശാസ്ത്രത്തെ ഉപസംഹരിച്ചതിന്നുശേഷം ഈ മോക്ഷശാസ്ത്രത്തെ ലോകത്തിൽ പ്രചരിപ്പിക്കുവാനൊരുങ്ങു

*'ഞാൻ' ആരാണ്? ദേഹമാണോ? ഇന്ദ്രിയങ്ങളാണോ? സത്യസ്വരൂപത്തെയറിയാതെ ദേഹേന്ദ്രിയമനോബുദ്ധ്യാദികളിൽ 'ഞാനെ' ന്ന ഭാവത്തെ മുറുകെപ്പിടിച്ചിരിക്കുന്നതാണ് കർമ്മകാരണം. ദേഹപുഷ്ടി, സന്തോഷം മുതലായതിന്നുവേണ്ടിയാണ് കർമ്മം ചെയ്യുന്നത്. കർമ്മം എവിടെയുണ്ടോ അവിടെ ധർമ്മങ്ങളും അധർമ്മങ്ങളും ഉണ്ട്. സർവ്വധർമ്മങ്ങളേയും നീ ഉപേക്ഷിക്കുക എന്ന ഭഗവാന്റെ ഉപദേശത്തിൽ അധർമ്മങ്ങളേയും ഉപേക്ഷിക്കുക എന്ന അർത്ഥം അടങ്ങിയിരിക്കുന്നു. ധർമ്മാധർമ്മങ്ങൾ എന്നതിൽ ശ്രുതിസ്മൃതികൾ വിധിച്ചിരിക്കുന്നതും നിഷേധിച്ചിരിക്കുന്നതുമായ എല്ലാ കർമ്മങ്ങളേയും ഉപേക്ഷിക്കുക എന്നാണു സിദ്ധാന്തിക്കുന്നത്. അതാണ് ശരിയായ സന്ന്യാസം. കർമ്മഫലങ്ങളെ ഉപേക്ഷിച്ചാൽ മതി, അതു സന്ന്യാസമാണ് എന്നു മുമ്പേ ഉപദേശിച്ചിട്ടുണ്ടല്ലോ. അതിന്നു വിപരീതമല്ലേ ഈ പറഞ്ഞ സർവ്വകർമ്മസന്ന്യാസോപദേശം? അങ്ങനെ ശങ്കിക്കേണ്ടതില്ല. ജന്മജരാമരണാദികൾക്ക് കാരണമായത് കർമ്മഫലകാംക്ഷാരൂപമായ കാമമായതുകൊണ്ട് കാമപരിത്യാഗം കൊണ്ട് മനഃശുദ്ധി ലഭിക്കും. അങ്ങനെ ജ്ഞാനത്തിന്റെ പ്രതിബന്ധം നീങ്ങുന്നതാണ്. അപ്പോൾ ദേഹാദികളിൽ ഉണ്ടായിരുന്ന അഹംബുദ്ധി നശിക്കും. യഥാർത്ഥമായ ആത്മബോധം സിദ്ധിക്കും. ഇതിന്നുവേണ്ടിയാണ് ("സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ") എന്ന് മുമ്പേ ഫലകാംക്ഷകൂടാതെ സ്വകർമ്മാനുഷ്ഠാനത്താൽ ഈശ്വരനെ സേവിക്കുന്നതായ പരിശുദ്ധകർമ്മത്തിൽ ഏർപ്പെടുവാൻ ഭഗവാൻ ഉപദേശിച്ചത്. ആ സന്ദർഭത്തിൽ നിഷ്കാമകർമ്മയോഗത്തിന്ന് പ്രാധാന്യം കല്പിച്ചിട്ടുണ്ട്. അവിടെ 'സിദ്ധി' എന്നതിന്ന് അന്തഃകരണശുദ്ധിയെന്നാണ് അർത്ഥം. മോക്ഷമെന്നല്ല. മോക്ഷമെന്നാൽ "മുക്തിർ ഹിത്വാന്യഥാഭാവം സ്വരൂപേണ ഹ്യവസ്ഥിതിഃ" ശരീരാദികളെ ഞാനെന്നഭിമാനിച്ചതുകൊണ്ടുണ്ടായ അന്യഥാഭാവത്തെ (ജനിച്ചവൻ, മരിക്കുന്നവൻ, തടിച്ചവൻ, മെലിഞ്ഞവൻ, അന്ധൻ, ബധിരൻ, കറുത്തവൻ, വെളുത്തവൻ) ഇപ്രകാരം ദേഹാത്മഭാവത്തെ ഉപേക്ഷിച്ച്, ദേഹാദികൾ ഞാനല്ലെന്നും, ഞാനവയുടെ സാക്ഷിയും അധിഷ്ഠാനവുമായ സച്ചിദാനന്ദകൂടസ്ഥാസംഗപരമാത്മാവാണെന്നുമുള്ള സ്വരൂപസാക്ഷാൽക്കാരത്തോടുകൂടെ ഇരിക്കുക എന്നതുതന്നെയാണ് മുക്തിയെന്നും ലക്ഷണം നിർണ്ണയിച്ചിരിക്കുന്നു. ഇതിനെയാണ് ആത്മസാക്ഷാൽക്കാരം എന്നും, അപരോക്ഷജ്ഞാനം എന്നും, അദ്വൈതപദവിയെന്നും, വേദാന്തശാസ്ത്രത്തിൽ 'മോക്ഷം' എന്ന പേരുകൊണ്ടു പറയുന്നത്.*

*ഈ ജ്ഞാനസൂര്യൻ ഉദിച്ചാൽ ദേഹാഭിമാനരൂപമായ അജ്ഞാനാന്ധകാരം അസ്തമിക്കുന്നു. ഉദിച്ചു എന്നും അസ്തമിച്ചു എന്നുമുള്ള രണ്ടു വാക്കും വ്യവഹാരത്തിന്നുവേണ്ടി മാത്രം ഉപയോഗിച്ചതാണ്. അത് അർത്ഥവത്തല്ല. മുമ്പേ ഇല്ലാതിരുന്ന ഒരു വെളിച്ചം (കാണാതിരുന്ന സൂര്യനെ കണ്ടപ്പോൾ) ഉദിച്ചുവെന്നു പറയുന്നതല്ലാതെ കാണാതിരുന്ന സമയത്തും ഉണ്ടായിരുന്ന സൂര്യനെക്കുറിച്ച് ആ വാക്കിന്റെ പ്രയോഗം ശരിയായതല്ലല്ലൊ. അതുപോലെത്തന്നെ സൂര്യപ്രകാശത്തിന്നു മുമ്പേ വസ്തുക്കളെ മറച്ചിരുന്നുവെങ്കിലും ഇല്ലാതിരുന്നതായ അന്ധകാരം അസ്തമിച്ചുവെന്നു പറയുന്നതും ശരിയായ പ്രയോഗമല്ല. എങ്കിലും വ്യവഹാരത്തിന്നുവേണ്ടി ആവിധം പറയാറുള്ളതുപോലെ ആത്മബോധസൂര്യൻ ഉദിച്ച് അജ്ഞാനാന്ധകാരം അസ്തമിച്ചുവെന്ന് പറയേണ്ടിവന്നിരിക്കുകയാണ്. അല്ലെങ്കിൽ ബോധിപ്പിക്കുക എന്ന ഉപദേശവും, ബോധിപ്പിക്കുക എന്ന ഫലവും ഉപദേശിക്കുന്ന സൽഗുരുവും, ഉപദേശം കേൾക്കുന്ന ശിഷ്യനും എന്നു വേണ്ട ലോകത്തിൽ കാണപ്പെടുന്ന യാതൊരുവിധം ഭിന്നമായ വ്യവഹാരങ്ങൾക്കും അടിസ്ഥാനമില്ല. അപ്പോൾ പ്രപഞ്ചവ്യവഹാരത്തെ നിലനിർത്തുന്നത് അജ്ഞാനമാകുന്നു, ജ്ഞാനമല്ല എന്നു വരുന്നു. അതുകൊണ്ടുതന്നെയാണ്.*

*"അംബ ത്വാമനുസംദധാമി*
*ഭഗവൽഗീതേ! ഭവദ്വേഷിണീം"*

*എന്ന് ഗീതാശാസ്ത്രത്തിന്റെ രഹസ്യാർത്ഥം അറിഞ്ഞ മഹാത്മാക്കൾ ഗീതാംബയെ സംസാരനാശകർത്രിയാണെന്നു നിശ്ചയിച്ചത്. ഈ സംബോധന ചിലരെ ഭയപ്പെടുത്തും. അയ്യോ! ഗീത പഠിക്കേണ്ട, നമ്മളുടെ വൈഭവം, ധനം, സന്തതികൾ ഒക്കെ നശിക്കും എന്നു പറയുന്നവർ ലോകത്തിലുണ്ടെന്ന് ചിലർക്കനുഭവമുണ്ടായിരിക്കും. മലത്തിൽ തുള്ളിക്കളിക്കുന്ന കൃമിക്ക് അതൊരു സുഖമാണെന്നു തോന്നുന്നതുപോലെ മനുഷ്യർക്കും അവരുടെ ഈ നിത്യദുഃഖം സുഖമാണെന്ന് കാണുന്നതായ നിലയെ കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല.*

*പരമാനന്ദം എന്ന ഒന്നുണ്ടെന്ന് കാണിച്ചുകൊടുക്കുന്ന ശാസ്ത്രമാണ് ഗീത എന്നുള്ള പ്രകൃതത്തെത്തന്നെ പിന്തുടരാം. ഇത്രത്തോളം പറഞ്ഞതിൽനിന്ന് ദേഹേന്ദ്രിയാന്തഃകരണങ്ങളിൽനിന്ന് ഭിന്നനാണ് ആത്മാവെന്ന് സാക്ഷാത്തായറിഞ്ഞ് താനും ഇക്കണ്ട ചരാചരങ്ങളും "ഏകമേവാദ്വിതീയം ബ്രഹ്മ നേഹ നാനാസ്തി കിംചന" എന്ന അദ്വിതീയബ്രഹ്മസാക്ഷാൽകാരമാകുന്ന ആരൂഢപദവിയിൽ സ്ഥിതിചെയ്യുന്ന ജീവന്മുക്തൻ കർത്താവ്, കർമ്മം, കരണങ്ങൾ എന്ന ഭേദങ്ങളെയെല്ലാം അതിക്രമിച്ചിരിക്കുന്നതുകൊണ്ട്. സർവ്വകർമ്മസന്ന്യാസംതന്നെ അവന്നുള്ള നില; കർമ്മഫലസന്ന്യാസമല്ല. അങ്ങനെതന്നെയാണ് ഭഗവാന്റെ അഭിപ്രായം. 'മാമേകം ശരണം വ്രജ' ഏകനായ എന്നെ നീ ശരണം പ്രാപിച്ചുകൊള്ളുക എന്നാണ് ഈ വാക്യത്തിന്റെ അർത്ഥം. എങ്കിലും മനസ്സിൽ അത് ഉറയ്ക്കുവാൻ പ്രയാസമുണ്ട്. 'ദ്വിതീയാൽ ഭവതി ഭയം' രണ്ടുണ്ടെന്നു വന്നാൽ ഭയമായി. ദേഹം ഞാനാണ്; കൈയ്, കാല് മുതലായ അവയവങ്ങൾ എനിക്ക് പണിയെടുക്കുവാനുള്ള ഉപകരണങ്ങളാണ് എന്നു വന്നാൽ കൈകാലുകൾക്ക് മുടക്കംവന്നാൽ എന്താണു കഥ എന്ന ഭയമുണ്ടാകും. ജീവൻ ഞാനാണ്, എന്റെ വാസസ്ഥാനമാണ് ദേഹം എന്ന ഭാവനയുണ്ടായാലോ? വീടു നശിച്ചാൽ ഞാനെവിടെയിരിക്കുമെന്നായി ഭയം. ജീവൻ ഞാൻ, ഈശ്വരൻ എന്റെ സ്വാമി എന്നുള്ള ദ്വിത്വമുണ്ടായാലോ, സ്വാമി എന്നെ ഏതു സ്ഥാനത്ത് വെക്കുമോ ആവോ! എന്റെ പ്രവൃത്തികളെക്കുറിച്ച് സന്തോഷിക്കുമോ, വെറുക്കുമോ? ഇപ്രകാരം പലവിധത്തിലായി ഭയം. ഇങ്ങനെ ഏതുവിധത്തിൽ നോക്കിയാലും രണ്ടെന്നുവന്നാൽ ഭയം നിശ്ചയമായും ഉണ്ടാകും. എടോ അർജ്ജുനാ! നീ വേറെ, ഞാൻ വേറെ, ജീവരൂപനായ നീയും ഈശ്വരനായ ഞാനും വെവ്വേറെയാണ് എന്നു ധരിക്കരുത്. ഏകനായ ഞാൻതന്നെ നീയും നിന്നാൽ കാണപ്പെടുന്നതു സർവ്വവും ഞാൻതന്നെ എന്ന് ധരിച്ചുകൊള്ളുക. ആ ഞാൻതന്നെയാണ് നിന്റെ രക്ഷാസ്ഥാനം. നീയും ലോകവും ഞാനും വെവ്വേറെയാണെന്നു വിചാരിക്കാതെ എല്ലാം ഞാനാണെന്നുതന്നെ കണ്ടു*

ന്നവർ ഏതുവിധമാണ് പ്രകീർത്തിക്കേണ്ടത് എന്ന നിയമത്തെ ഉപദേശിക്കുന്നു. ഭഗവന്മുഖാരവിന്ദത്തിൽ നിന്ന് ഗീതാമൃതം പാനംചെയ്ത അർജ്ജുനനാണല്ലോ ഒന്നാമത്തെ പ്രവർത്തകനാവാനവകാശം. അതുകൊണ്ട് അർജ്ജുനനോട് ഭഗവാൻ ഉപദേശിക്കുന്ന മാർഗ്ഗത്തെ ഗീതാപ്രവർത്തകന്മാരെല്ലാവരും സ്വീകരിക്കേണ്ടതാണ് എന്ന അഭിപ്രായത്തോടെ നിയമത്തെ കല്പിക്കുന്നു.

"എടോ അർജ്ജുനാ! ഈ മോക്ഷശാസ്ത്രത്തെ തപസ്സാചരിക്കാത്തവനോട് നീ ഉപദേശിക്കരുത്. വേദോക്തകർമ്മാനുഷ്ഠാനമാകുന്ന തപസ്സില്ലാത്തവനോടു പറയരുത്. 'ഋതം തപഃ സത്യംതപഃ' എന്നാണ് തപസ്സിന്റെ സ്വരൂപലക്ഷണം. സത്യമായ വാക്കും, സത്യമായ പ്രവർത്തിയും ഇല്ലാത്തവൻ തപസ്വിയല്ല. അവനോട് ഉപദേശിച്ചുകൂടാ. അതുമാത്രമുണ്ടായാലും പോരാ ഭക്തിയില്ലാത്തവനോടും പറയരുത്. ഈശ്വരനിലും ഗുരുവിലും ഒരുപോലെ പ്രേമവും ബഹുമാനവും ഉണ്ടായാൽമാത്രമേ ഗീതാർത്ഥം ഹൃദയത്തിൽ വിളങ്ങുകയുള്ളു. അതുകൊണ്ട് തപസ്സും ഭക്തിയും ഇല്ലാത്തവൻ കേൾക്കുവാൻ അർഹനല്ല. അവനോട് പറയുകയുംവേണ്ട. തപസ്സ്, ഭക്തി എന്ന രണ്ട് ഗുണങ്ങൾ ഉണ്ടെങ്കിലും ആദരപൂർവ്വം കേൾക്കുവാൻ ഇച്ഛയില്ലാത്തവനോടു ഗീതാശാസ്ത്രം പറയരുത്. ഗീതാർത്ഥം ധരിപ്പാൻ തക്ക ബുദ്ധിശക്തിയില്ലാത്തവനോടും അതു പറയരുതെന്ന് സൂചിപ്പിക്കുന്നു. ഈ നാലു ഗുണമുള്ളവനാണെങ്കിലും എന്നെ, നിർവ്വിശേഷ ബ്രഹ്മമായിത്തന്നെയിരിക്കുന്ന എന്നെ, "ശ്രീകൃഷ്ണൻ ഒരു കേവല മനുഷ്യൻ മാത്രമാണ്; ഈശ്വരൻ അല്ല. അദ്വിതീയ ബ്രഹ്മം എന്ന ഒന്നില്ല. കൈവല്യം എന്ന ഒരു പദവിയുമില്ല. ഇതെല്ലാം പാമരന്മാരെ ഭ്രമിപ്പിക്കുവാനുള്ള കൗശലം മാത്രമാണ്' എന്ന് ഈശ്വരനെയും വേദത്തേയും നിന്ദിക്കുന്നവൻ ചതുർവേദപാരംഗതനാണെങ്കിൽപ്പോലും അവനോടും ഒരുകാലത്തും

കൊള്ളുക. ഞാൻ ഏകനാകുന്നു. നീയും, ലോകത്തിൽ നീ കാണുന്നവരും ഞാൻതന്നെയാണ് എന്ന് നീ കാണുന്നതായാൽ എന്നിൽനിന്നു ഭിന്നനല്ല നീയും ലോകവും എന്നു വരുന്നു. പിന്നെ നിന്നെക്കൂടാതെ ആരുമില്ല. "ബ്രഹ്മവിത് ബ്രഹ്മൈവ ഭവതി" ബ്രഹ്മമായ എന്നെ അറിഞ്ഞ നീ ബ്രഹ്മമായി ഭവിച്ചു.

ഭയത്തിന്നു കാരണമായ രണ്ടെന്നുള്ള വസ്തുവിന്റെ അഭാവത്തിൽ ശോകമോഹങ്ങൾക്ക് അവകാശമില്ല. 'കഃ ശോകഃ കോ മോഹഃ ഏകത്വമനുപശ്യതുഃ' അല്പമായ പഴുതുമില്ലാതെ 'എങ്ങും നിറഞ്ഞിരിക്കുന്ന ഏകമായി ഭവിച്ചവന്ന് എന്തു ദുഃഖം? എന്തു മോഹം?' എന്ന ശ്രുതിവാക്യം സത്യമാണെന്ന് അനുഭവപ്പെടും. കൈ കാൽ മുതലായ അവയവങ്ങളോ പരിച്ഛിന്നസ്വരൂപമോ എനിക്കില്ലാത്തതുകൊണ്ട് സ്വഗതഭേദമില്ല. എന്നോടു തുല്യമോ ഭിന്നമോ ആയ മറ്റൊന്നില്ലാത്തതുകൊണ്ട് സജാതീയമോ വിജാതീയമോ ആയ വസ്തുക്കളിൽനിന്ന് ഭയത്തിന്നും അവകാശമില്ല.

"ആനന്ദം ബ്രഹ്മണോ വിദ്വാൻ
ന ബിഭേതി കുതശ്ചന."

ഇങ്ങനെ സർവ്വാധിഷ്ഠാനമായ ഈ പരിപൂർണ്ണബ്രഹ്മം തന്നെ ഞാൻ എന്ന അനുഭവമുണ്ടാകുന്നതുതന്നെ മോക്ഷം. ഈ നിലയിൽ എത്തിയവൻ കർത്തൃത്വഭോക്തൃത്വാദിഭേദങ്ങളെ അതിക്രമിച്ചിരിക്കുകയാൽ കർമ്മത്തിന്നധീനനല്ല. കർമ്മത്തിന്റെ മൂലകാരണം കാമം, കാമത്തിന്റെ കാരണം സ്വരൂപവിസ്മൃതി, ഇതിന്ന് കാരണം അനാദിയായ അവിദ്യ. ആത്മസാക്ഷാൽക്കാരത്തോടുകൂടെ അനാദ്യവിദ്യാന്ധകാരം സൂര്യോദയത്തിൽ അന്ധകാരമെന്നപോലെ എവിടേക്കു പോയെന്നറിയുവാൻ കഴിയാത്തവിധത്തിൽ നീങ്ങി, സ്വരൂപമായ പരമാത്മാവായി സ്ഥിതിചെയ്തു. ഇതാണ് ആരൂഢന്റെ നില. പ്രാതിഭാസികമായ ശരീരം ഉള്ളേടത്തോളം കാലം അതിന്റെ ഉത്ഭവത്തിന്നു കാരണമായ പ്രാരബ്ധകർമ്മശക്തികൊണ്ട് അത് ആഹാരാദികാര്യങ്ങളെ നടത്തുന്നതായി കാണപ്പെടുന്നുണ്ടെങ്കിൽ അത് പരമാത്മാവായ അവൻ (നിരുപാധികബ്രഹ്മഭൂതൻ) ചെയ്യുന്നതല്ല. പ്രകൃതിയാണ് ആവക വ്യാപാരങ്ങൾ നടത്തുന്നത്. ഈ പദവിയിൽ ജീവിക്കുന്നവൻ ജീവന്മുക്തനാകുന്നു. ശരീരപാതാനന്തരം വിദേഹകൈവല്യം സിദ്ധിക്കുന്ന നിന്റെ പരമാർത്ഥം ഇതാകയാൽ നീ ദുഃഖിക്കേണ്ട. (മാ ശുചഃ) ജനനമരണപ്രവാഹരൂപമായ സംസാരത്തിൽനിന്ന് (സർവ്വപാപേഭ്യഃ) ഞാൻ നിന്നെ മോചിപ്പിക്കും. വ്യസനിക്കേണ്ട, എന്ന് അഭയപ്രദാനം ചെയ്തുകൊണ്ട് ഗീതോപദേശത്തെ ഉപസംഹരിച്ചിരിക്കുന്നു. ഏകനായ ഞാൻ മാത്രം സത്യം! ഇതരമായിട്ടൊന്നുമില്ല! ആ സത്യവസ്തു ഞാൻതന്നെ എന്ന ദൃഢബോധത്തെ രക്ഷാസ്ഥാനമായി കണ്ടുകൊള്ളുക എന്നാണ് "മാമേകം ശരണം വ്രജ" എന്ന വാകൃത്തിന്റെ അർത്ഥം.

അതുകൊണ്ട് 'ഏകമേവാദ്വിതീയം ബ്രഹ്മ നേഹ നാനാസ്തി കിഞ്ചന' എന്ന അദ്വൈതനിലയിൽ മുമുക്ഷുവിനെ എത്തിക്കുന്നതിന്നാണ് ഭഗവാൻ ഗീതാശാസ്ത്രം അർജ്ജുനനെ നിമിത്തമാക്കി സ്വഭക്തന്മാർക്ക് ഉപദേശിച്ചിരിക്കുന്നത്. ഈ ജ്ഞാനം സിദ്ധിക്കുവാൻ സാധനം നിഷ്കാമകർമ്മാനുഷ്ഠാനമാണ്. സാദ്ധ്യം ജ്ഞാനമാകുന്നു. അസംഗസച്ചിദാനന്ദാസാക്ഷാൽക്കാരം സാധനസാദ്ധ്യസംബന്ധംവഴി കർമ്മവും മോക്ഷത്തിന്ന് ഉചിതമായ സാധനംതന്നെയാകുന്നു. നിഷ്കാമകർമ്മാനുഷ്ഠാനത്താൽ ബുദ്ധിക്ക് പ്രസാദം സിദ്ധിച്ചുകൊണ്ടിരിക്കുമ്പോൾ അനുഭവപ്പെടുന്ന ഈശ്വരവിഷയകമായ ഭക്തി കൂടിക്കൂടിവരുന്തോറും കർമ്മത്തിൽനിന്നു വിരക്തിയും വർദ്ധിച്ചുവരും. അപ്പോൾ 'ഭക്ത്യാ മാമഭിജാനാതി യാവാൻ യശ്ചാപി തത്ത്വതഃ' എന്ന വാക്യത്താൽ ഭക്തിക്കു കർമ്മത്തേക്കാൾ ഉയർന്ന നിലയും ഗീതാശാസ്ത്രത്തിൽ ഭഗവാൻ നല്കിയിരിക്കുന്നു. സകാമന്മാർക്ക് ഫലാകാംക്ഷയോടുകൂടെ വേദവിഹിതകർമ്മാനുഷ്ഠാനത്തിന്നും അനുവാദം നല്കിയിട്ടുണ്ട്. പക്ഷേ, നിഷ്കാമകർമ്മമേ അന്തഃശുദ്ധിക്കു കാരണമാകയുള്ളൂ എന്ന കാരണത്താൽ സകാമകർമ്മം ആശാസ്യമല്ലെന്ന് ഇവിടെ സൂചിപ്പിച്ചിട്ടുണ്ട്. തീവ്രമായ മോക്ഷേച്ഛയുള്ളവന്ന് കർമ്മസന്ന്യാസത്തേയും നിശ്ചയിച്ചിരിക്കുന്നതുകൊണ്ട് ഗീതാശാസ്ത്രം ആരേയും പുറന്തള്ളിവിട്ടിട്ടില്ല. എല്ലാവരെയും ഗ്രഹിച്ചുകൊണ്ട് സ്വസ്ഥാനത്തിൽനിന്ന് പടിപടിയായി ഉയർന്നുയർന്നുപോയി ലക്ഷ്യത്തിൽ ചെന്നുചേരാനുള്ള അപായരഹിതമായ അനശ്വരനിശ്രേണിയെന്നോ, അമൃതവാഹിനിയെന്നോ അക്ഷരാകൃതിയിൽ മാംസചക്ഷുസ്സുകൾകൊണ്ടു കാണുവാനും ശബ്ദാകൃതിയിൽ ശ്രോത്രംകൊണ്ടു കേൾക്കുവാനും കഴിയുന്ന ദിവ്യാസ്വാദ്യവസ്തുവെന്നോ എന്തു പേരുകൊണ്ടാണ് ഗീതാശാസ്ത്രത്തെ സംബോധനം ചെയ്യേണ്ടതെന്ന് ഗാഢമായി ചിന്തചെയ്ത് മഹാത്മാക്കൾ ആവക സംജ്ഞകളെല്ലാറ്റിനെക്കാൾ ആനന്ദകരമായ 'അമ്മേ! ഭഗവദ്ഗീതേ! ഭവതിയുടെ മടയിൽ അന്യഗതിയില്ലാത്ത ഈ ശിശുവിന്ന് ഒരു സ്ഥാനം നല്കേണമേ!' എന്നാണ് പ്രാർത്ഥിക്കുന്നത്. അങ്ങനെതന്നെ ഗീതാഭക്തന്മാർ അന്നുമുതൽ ഇന്നുവരെ പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. നമ്മളും അതിനെ അനുസന്ധാനംചെയ്യുന്നതാണ് ശ്രേയസ്കരം. ഈ അവസാനശ്ലോകത്തെ അടിസ്ഥാനമാക്കിത്തന്നെയാണ് 'ഗീത കർമ്മത്തെയുറപ്പിക്കുന്നു', 'ഗീത ഭക്തിയെ ഉറപ്പിക്കുന്നു' എന്നൊക്കെ വ്യാഖ്യാനിച്ചിരിക്കുന്നതും. അതിൽ ഏതാണു 'ശരി' ഏതാണു 'തെറ്റ്' എന്നു ചോദിക്കുന്നപക്ഷം ഓരോരുത്തരും പറയുന്നതിലും യുക്തിയുള്ളതുകൊണ്ട് എല്ലാം യുക്തംതന്നെ. വിദ്വാന്മാർ പോകുന്ന വഴിയെല്ലാം ശോഭനംതന്നെയാണ് എന്ന് മുക്തിയെ ആദരിക്കുന്നവർക്കു സന്തോഷിക്കാം. ജ്ഞാനത്തേയാണ് ഉറപ്പിക്കുന്നത് എന്നതിനെ 'ശ്രുതി, യുക്തി, അനുഭവം' ഇവ മൂന്നും യോജിച്ചാലേ വിശ്വസിച്ചുകൂടൂ എന്ന സിദ്ധാന്തമുള്ളവർക്ക് ആ പക്ഷത്തെ സ്വീകരിക്കാം. ആരും മറ്റുള്ളവരെ നിന്ദിക്കുകയോ പരിഹസിക്കുകയോ ചെയ്യരുതെന്നാണ് ഭഗവാൻ ഉപദേശിക്കുന്നത്.

ഗീത ഉപദേശിക്കരുത്. ഇങ്ങനെ ഗീതാശ്രവണത്തിന്ന് ഉചിതന്മാരല്ലാത്തവരെ കാണിച്ചിരിക്കുന്നു. ദോഷങ്ങളൊന്നുമില്ലാതെ ഗുണസമ്പന്നന്മാരായവർ മാത്രമേ ശ്രവണാർഹന്മാർ ആകുന്നുള്ളൂ എന്നും അവരോടു മാത്രമേ പറയാവൂ എന്നും ഉറപ്പിച്ചിരിക്കുന്നു.

68. യ ഇദം പരമം ഗുഹ്യം

മദ്ഭക്തേഷ്വഭിധാസ്യതി

ഭക്തിം മയി പരാം കൃത്വാ

മാമേവൈഷ്യത്യസംശയഃ.

എന്നിൽ അത്യന്തം ഭക്തിയോടുകൂടി ഈ പരമരഹസ്യത്തെ എന്റെ ഭക്തന്മാർക്ക് ആര് ഉപദേശിക്കുമോ, അവൻ നിശ്ചയമായും എന്നെത്തന്നെ പ്രാപിക്കും; സംശയിക്കേണ്ടതില്ല.

ബ്രഹ്മനിഷ്ഠനും ശാസ്ത്രജ്ഞനുമായ ഏതൊരു യതി മോക്ഷേച്ഛയോടുകൂടെ പരമേശ്വരനായ എന്നെത്തന്നെ ഭജിക്കുന്ന എന്റെ ഭക്തന്മാരോട് ഈ ഗീതാശാസ്ത്രത്തെ ഉപദേശിക്കുന്നുവോ ആ യതിവര്യൻ എന്നിൽത്തന്നെ അത്യുൽകൃഷ്ട ഭാവത്തോടുകൂടെ എന്നെത്തന്നെ ദേഹാവസാനത്തിൽ പ്രാപിക്കും. ഇതിൽ യാതൊരു സംശയവും വേണ്ട. ഇതിലടങ്ങിയ സാരം ഒന്നുകൂടി സ്പഷ്ടമാക്കാം. ശാസ്ത്രജ്ഞനും ബ്രഹ്മനിഷ്ഠനുമായ യതി ബ്രഹ്മാനന്ദം അനുഭവിച്ചുകൊണ്ടിരിക്കേ ശിഷ്യോപദേശത്തിന്നൊരുങ്ങുമോ? അത് ചിത്തവിക്ഷേപകാരണമല്ലയോ എന്നു സംശയം അർജ്ജുനന്നുണ്ടാകാം. അതിന്റെ പരിഹാരമായിട്ടാണ് 'ഭക്തിം മയി പരാം കൃത്വാ' എന്ന പദപ്രയോഗം. സാധകൻ, സിദ്ധൻ, സംസിദ്ധൻ എന്ന മൂന്നു തരക്കാരിൽ സാധകൻ, ആത്മസാക്ഷാൽക്കാരത്തിന്നു പരിശ്രമിക്കുന്നവനായതുകൊണ്ട് ഉപദേശിക്കുവാൻ അർഹനല്ല. സംസിദ്ധൻ ബ്രഹ്മാനന്ദസമുദ്രത്തിൽ മുങ്ങിയവനായതുകൊണ്ട് ബാഹ്യസ്മൃതിതന്നെയില്ലാതെയിരിക്കുന്നവനാണ്. അതുകൊണ്ട് അവൻ ഉപദേശത്തിൽ ഏർപ്പെടുകയുമില്ല. സിദ്ധൻ ആത്മസാക്ഷാൽക്കാരം സിദ്ധിച്ച യതി ലോകാനുഗ്രഹത്തിന്നായി ഭക്തന്മാർക്കുപദേശിക്കും. അതുകൊണ്ടുണ്ടാകുന്ന ചിത്തവിക്ഷേപം, അദ്ദേഹത്തെ ബ്രഹ്മനിഷ്ഠയിൽനിന്നു ചലിപ്പിക്കുന്നതല്ല. എങ്ങും നിറഞ്ഞിരിക്കുന്ന എന്നിൽത്തന്നെ ചിത്തവിശ്രാന്തി പൂർവ്വാധികം ഉണ്ടാക്കുകയേയുള്ളു. അങ്ങനെ ചെയ്യുകയില്ലെങ്കിൽ ശാസ്ത്രത്തിന്റെ പ്രചാരംതന്നെയില്ലാതാകും താൻ സംസാരസമുദ്രത്തെ കടന്നതുപോലെ മറ്റു ഭക്തന്മാരെയും കടത്തിവിടുന്നതുതന്നെ പൂർവ്വാധികം ആരാധിക്കുന്ന പ്രവൃത്തിയാകയാൽ ആ പ്രവൃത്തി ബ്രഹ്മനിഷ്ഠയെ തടസ്സപ്പെടുത്തുകയില്ലെന്ന് ബലമായി അവന്ന് ഉറപ്പിക്കാം എന്ന് ഭഗവാൻ അഭിപ്രായപ്പെടുന്നു.

69. ന ച തസ്മാന്മനുഷ്യേഷു

കശ്ചിന്മേ പ്രിയകൃത്തമഃ

ഭവിതാ ന ച മേ തസ്മാ

ദന്യഃ പ്രിയതരോ ഭൂവി.

മനുഷ്യരിൽ അവനെ (മറ്റുള്ളവർക്ക് ഗീത ഉപദേശിക്കുന്നവനെ) ക്കാൾ കൂടുതൽ എനിക്ക് പ്രിയം ചെയ്യുന്ന മറ്റൊരുവൻ ഇല്ല. ഭൂമിയിൽ അവനെക്കാൾ പ്രിയതരനായി എനിക്കു വേറെ യാരും ഉണ്ടാവുകയും ഇല്ല.

ബ്രഹ്മത്തെ അറിയുന്ന ഏതൊരു യതി ഈ പറഞ്ഞ ഗുണങ്ങൾ എല്ലാം തികഞ്ഞ ഭക്തന്മാർക്ക് കാരുണ്യത്തോടുകൂടെ ഗീതാശാസ്ത്രം ഉപദേശിക്കുന്നുവോ അവനെക്കാൾ എനിക്ക് ഏറ്റവും പ്രിയം ചെയ്യുന്നവൻ വേറെയാരുമില്ല. സ്തോത്രം, മന്ത്രം, ജപം, പൂജ മുതലായ ബഹിരംഗങ്ങളിൽ പരിശ്രമിക്കുന്നവർ എനിക്കു കേവലം വിഷയങ്ങളിൽ പരിശ്രമിക്കുന്നവരെക്കാൾ പ്രിയന്മാരാണ്. അവരേക്കാൾ കൂടുതൽ പ്രിയൻ ഗീതാശാസ്ത്രം ഉപദേശിക്കുന്നവനാകുന്നു. എന്തുകൊണ്ടെന്നാൽ സംസാരസാരസാഗരം കടക്കുക എന്ന സ്വന്തം കാര്യം സാധിച്ചതുകൊണ്ടു മാത്രം കൃതകൃത്യനാകാതെ അന്യരേയും ഈ സമുദ്രം കടത്തുവാൻ അവൻ ശ്രമിക്കുന്നു. മറ്റുള്ളവരാകട്ടെ അവരുടെ കാര്യത്തിൽമാത്രം ശ്രദ്ധിക്കുന്നു. അന്യരെ കടത്തിവിടുവാൻ മനസ്സിരുത്തുന്നില്ലല്ലോ. അതുകൊണ്ട് ഇവൻ എനിക്ക് ഏറ്റവും പ്രിയം ചെയ്യുന്നവനാണ്. ഗീതാശാസ്ത്രോപദേഷ്ടാവിനേക്കാൾ എനിക്ക് അതിപ്രിയനായിട്ടൊരുവൻ ഭൂമിയിൽ ഇനി ഉണ്ടാവുകയുമില്ല. സംസാരസമുദ്രത്തിൽ മുങ്ങിക്കിടക്കുന്ന എന്റെ ഭക്തന്മാരെ കരുണകൊണ്ടുമാത്രം ജ്ഞാനശാസ്ത്രം ഉപദേശിച്ച് ഏതൊരുത്തൻ പൊക്കിയെടുക്കുന്നുവോ അവൻതന്നെയാണ് കാലത്രയത്തിലും എനിക്ക് ഏറ്റവും പ്രിയപ്പെട്ടവൻ എന്നു ചുരുക്കം.

70. അധ്യേഷ്യതേ ച യ ഇമം

ധർമ്മ്യം സംവാദമാവയോഃ

ജ്ഞാനയജ്ഞേന തേനാഹ-

മിഷ്ടഃ സ്യാമിതി മേ മതിഃ

നമ്മുടെ ധർമ്മ്യമായ ഈ സംവാദം ആര് അദ്ധ്യയനംചെയ്യുന്നുവോ, അവൻ ജ്ഞാനയജ്ഞംകൊണ്ട് എന്നെ ജയിക്കുന്നു എന്നത്രേ എന്റെ അഭിപ്രായം.

ഏതൊരു മുമുക്ഷു ശ്രദ്ധയോടും ഭക്തിയോടുംകൂടി നിത്യവും ഗീതാപാരായണം ചെയ്യുന്നുവോ അവന്നു സിദ്ധിക്കുന്ന ഫലം എന്തെന്നു പറയുന്നു. നമ്മൾ രണ്ടുപേരുടേയും സംഭാഷണാത്മകവും മോക്ഷത്തിന്നേകകാരണവുമായിരിക്കുന്ന ജ്ഞാനം ഇതിൽനിന്നു ലഭിക്കുന്നതാണ്. അതുകൊണ്ട് ധർമ്മത്തിൽനിന്നു തെറ്റാതിരിക്കുന്ന ഈ ഗ്രന്ഥത്തെ മോക്ഷേച്ഛയുള്ള ഏതൊരുവൻ അർത്ഥമറിഞ്ഞു നിത്യവും പാരായണം ചെയ്യുന്നുവെങ്കിൽ ആ ഭക്തനാൽ ഞാൻ ആത്മാവേകൻ എന്നുള്ള അറിവാകുന്ന യജ്ഞത്താൽ ആരാധിക്കപ്പെട്ടവനായി ഭവിക്കും. 'ആത്മൈകത്വവിജ്ഞാനം' തന്നെയാണ് എന്റെ മുഖ്യമായ ആരാധനം. ഗീതാജ്ഞാനത്താലും ഗീതാപാരായണത്താലും അത് അവന്നു സിദ്ധിക്കുന്നതാണ് എന്നാണെന്റെ അഭിപ്രായം. ഗീതാപാരായണത്തിൽനിന്നു സിദ്ധിക്കുന്ന ആത്മൈകത്വജ്ഞാനം ബ്രഹ്മജ്ഞാനമായതുകൊണ്ട് ബ്രഹ്മജ്ഞാനിക്കു സിദ്ധിക്കുന്ന കൈവല്യം പാരായണംചെയ്യുന്നവന്നും സിദ്ധിക്കും എന്നു ഭഗവാൻ അഭിപ്രായപ്പെടുന്നു.

71. ശ്രദ്ധാവാനനസൂയശ്ച

ശൃണുയാദപി യോ നരഃ

സോ *f* പി മുക്തഃ ശുഭാൻ ലോകാൻ

പ്രാപ്നുയാത് പുണ്യകർമ്മണാം.

ശ്രദ്ധായുക്തനായി, അസൂയാരഹിതനായി (എന്നിൽ ദോഷദൃഷ്ടിയില്ലാത്തവനുമായി) ഏതൊരുവൻ (ഇത്) കേൾക്കുകമാത്രമെങ്കിലും ചെയ്യുന്നു, അവൻ മുക്തനായി പുണ്യചരിതന്മാരുടെ ശുഭലോകങ്ങളെ പ്രാപിക്കും.

ഇനി കേൾക്കുന്നവന്നുള്ള ഫലം എന്തെന്നു പറയുന്നു വിചാരം ചെയ്യുവാനും അദ്ധ്യയനം ചെയ്യുവാനും അശക്തനോ അനധികാരിയോ ആയ ഏതൊരു മനുഷ്യൻ മൂഢനോ വൃദ്ധനോ സ്ത്രീയോ ആരായാലും കൊള്ളാം, മനുഷ്യത്വംമാത്രം ഉള്ളവൻ ആരായാലും ഗീതാശാസ്ത്രത്തിലും വക്താവിലും പരമേശ്വരനിലും ഭക്തിയും വിശ്വാസവും ഉള്ളവനാണെങ്കിൽ അവൻ അസൂയാദിദോഷങ്ങളില്ലാത്തവനായി നിത്യവും ഗീതാശാസ്ത്രം കേൾക്കുന്നുവെങ്കിൽ അറിഞ്ഞോ അറിയാതെയോ ചെയ്ത പാപങ്ങളിൽനിന്നു മുക്തനായി അശ്വമേധം മുതലായ പുണ്യകർമ്മങ്ങൾ ചെയ്യുന്നവർക്കു ലഭിക്കുന്ന സത്യലോകംവരേയുള്ള സുഖസ്ഥാനങ്ങൾ അവന്നു സിദ്ധിക്കുന്നതാണ്. ഗീതാശാസ്ത്രം മന

സ്സുവെച്ചു കേൾക്കുന്നതായാൽ പുണ്യലോകപ്രാപ്തിയാകുന്ന മഹാബലം സിദ്ധിക്കും. കർമ്മങ്ങൾക്കുള്ള കഷ്ടങ്ങളൊന്നും അവന്ന് അനുഭവിക്കേണ്ടതായി വരികയില്ല. ശ്രവണം നിമിത്ത മുണ്ടാകുന്ന ജ്ഞാനത്തിന്ന് ക്ലേശകരങ്ങളായ കർമ്മങ്ങളേക്കാൾ വിശേഷമുണ്ടെന്ന് ചുരുക്കം.

72. കച്ചിദേതച്ഛ്റുതം പാർത്ഥ!
ത്വയൈകാഗ്രേണ ചേതസാ
കച്ചിദജ്ഞാനസമ്മോഹഃ
പ്രനഷ്ടസ്തേ ധനഞ്ജയ!

ഹേ പാർത്ഥാ! ഏകാഗ്രചിത്തനായി നീ ഞാൻ പറഞ്ഞതെല്ലാം കേട്ടുവോ? ഹേ ധനഞ്ജയാ! നിന്റെ അജ്ഞാനത്താൽ ഉണ്ടായ മോഹം നിശ്ശേഷം നശിച്ചുവോ?

ശാസ്ത്രത്തിന്റെ അർത്ഥം നന്നായറിഞ്ഞാൽ മാത്രമേ ശിഷ്യൻ കൃതാർത്ഥനാകയുള്ളു. ശരിക്കറിഞ്ഞില്ലെങ്കിൽ പ്രകാരാന്തരേണ പറഞ്ഞുമനസ്സിലാക്കിക്കൊടുക്കേണ്ടതായ ഭാരം ഗുരുവിന്നുണ്ടെന്നുള്ള ആചാര്യധർമ്മത്തെ സൂചിപ്പിച്ചുകൊണ്ട് പരമഗുരുവായ ഭഗവാൻ ചോദിക്കുന്നു: എടോ കുന്തീനന്ദനാ! ധനഞ്ജയാ, തത്ത്വമറിവാനാഗ്രഹിക്കുന്ന നീ ഞാനുപദേശിച്ച ആത്മതത്ത്വപ്രകാശകമായ വാക്യങ്ങളിലെ സാരം മുഴുവനും ശ്രദ്ധയോടെ കേട്ടുവോ? ആത്മസ്വരൂപം അറിയാതിരുന്നതുകൊണ്ട് നിനക്കുണ്ടായിരുന്ന വിപരീതബോധം നിശ്ശേഷം നശിച്ചുവോ? പറയുക. സംശയമോ വിപരീതമായ ഭാവനകളോ ഉണ്ടെങ്കിൽ അതു മുഴുവനും തീർത്തുതന്നുകൊള്ളാം. ചോദിക്കുവാൻ മടിക്കേണ്ടതില്ല എന്ന് അഭിപ്രായപ്പെടുന്നു.

അർജ്ജുനൻ പറഞ്ഞു:

73. നഷ്ടോ മോഹഃ സ്മൃതിർലബ്ധാ
ത്വത് പ്രസാദാന്മയാച്യുത!
സ്ഥിതോ/സ്മി ഗതസന്ദേഹഃ
കരിഷ്യേ വചനം തവ.

ഹേ അച്യുതാ! എനിക്കു മോഹം നശിച്ചു. (ആത്മവിഷയകമായ) സ്മൃതി എനിക്കു ലഭിക്കുകയും ചെയ്തു. അങ്ങയുടെ പ്രസാദംനിമിത്തം സംശയമറ്റ് ഞാൻ ഇതാ സുസ്ഥിരനായിത്തീർന്നിരിക്കുന്നു. അങ്ങയുടെ ഉപദേശമനുസരിച്ചുതന്നെ ഞാൻ പ്രവർത്തിക്കുന്നുണ്ട്.

ഭഗവാൻ ഇപ്രകാരം ചോദിച്ചപ്പോൾ കാര്യം പറയുന്നതിനാൽ കാരണം പറഞ്ഞതുപോലെയായി എന്ന വിചാരത്താൽ ഭഗവാനുപദേശിച്ചതിൽനിന്നു സിദ്ധിച്ച ജ്ഞാനത്തിന്റെ ഫലം അർജ്ജുനൻ പറയുന്നു: ജന്മജരാമരണാദികളായ ദുരന്തമോഹത്തിന്നു കാരണമായ ആത്മസ്വരൂപം അജ്ഞാനത്തിൽനിന്നുണ്ടായ അബദ്ധമായ വിചാരം (മോഹം) ഹേ കൂടസ്ഥാ, അസംഗചിൽസ്വരൂപാ! അങ്ങ് ഉപദേശിച്ചതായ ജ്ഞാനത്താൽ സൂര്യോദയത്താൽ അന്ധകാരമെന്നപോലെ കാണാതെയായി. അജ്ഞാനം വാസ്തവമായ വസ്തുവല്ല, അന്ധകാരമെന്നപോലെ ആവരണം ചെയ്‌വാൻ സമർത്ഥവുമാണ്, അത് ഇപ്പോൾ നീങ്ങി എന്നു വ്യക്തമാക്കുന്നു. ആവരണശക്തി നശിച്ചു എന്നു ചുരുക്കം. ഭഗവാനുപദേശിച്ച വാക്യാർത്ഥം നന്നായി ധരിച്ചുവെന്നു പറഞ്ഞതിന്റെശേഷം അതിന്റെ ഫലത്തെ പറയുന്നു. അസംഗചിദ്രൂപനായ പരമാത്മാവുതന്നെ ഞാനെന്ന പ്രത്യഭിജ്ഞാനം (സ്മൃതി) എനിക്കുണ്ടായി. മറന്നുപോയ ഒരു വസ്തു ഇന്നദിക്കിലുണ്ടെന്ന് ആപ്തനായ ഒരാൾ പറയുമ്പോൾ താൻ എവിടെയാണിതിനെ വെച്ചത് എന്ന ഓർമ്മ ഏതുവിധം വരുന്നുവോ അതുപോലെയാണ് ഗുരൂപദേശത്തിൽനിന്നുണ്ടാകുന്ന ആത്മാനുഭവം എന്നു കാണിക്കുവാനാണ് 'സ്മൃതിർലബ്ധാ' എന്നു പറഞ്ഞത്. അങ്ങയുടെ പ്രസാദസ്വരൂപമായ പരമോപദേശത്താൽ ആത്മസ്വരൂപബോധമുണ്ടായതുകൊണ്ട് ഞാനിപ്പോൾ എല്ലാ സംശയങ്ങളും തീർന്നവനായിരിക്കുന്നു. ആത്മാവിന്ന് കർത്തൃത്വമുണ്ടോ? കർമ്മഫലം ആത്മാവിനെ ബാധിക്കുമോ? ഞാൻ വധിക്കുന്നവനും ഭീഷ്മാദികൾ വധിക്കപ്പെടുന്നവരുമാണോ? ഇപ്രകാരമുള്ള എല്ലാ സംശയങ്ങളും ഇപ്പോൾ തീർന്നു. ഇനിമേൽ എനിക്കു കിട്ടേണ്ടതോ അറിയേണ്ടതോ ആയിട്ടൊന്നും തന്നെയില്ല. എങ്കിലും സർവ്വേശ്വരനും പ്രത്യക്ഷനായ പരമഗുരുവുമായ അങ്ങയുടെ ആജ്ഞ ഞാൻ ചെയ്തുകൊള്ളാം,' എന്ന് അർജ്ജുനൻ ഭഗവാനോട് പറഞ്ഞു. അർജ്ജുനന്റെ ഈ വാക്ക് അയുക്തവും പൂർവ്വാപരവിരുദ്ധവുമാണെന്നു തോന്നിയേക്കാം. എന്തുകൊണ്ടെന്നാൽ ആത്മാവേകൻ എന്നറിഞ്ഞു, സംശയം തീർന്നുവെന്നു പറഞ്ഞുകഴിഞ്ഞു. ജീവൻ വേറെ, ഈശ്വരൻ വേറെ, ലോകം വേറെ എന്ന ഭേദജ്ഞാനം (മോഹം) നശിച്ചു. പിന്നെ ഈശ്വരനിർദ്ദേശം ചെയ്യാം എന്നു പറയുന്നത് അയുക്തമല്ലേ! ജ്ഞാനവും കർമ്മവും ഒരേ സമയത്തിൽ ഒരുവനിൽ എങ്ങനെയിരിക്കും? ഇതാണ് സംശയത്തിന്റെ ബീജം. ക്ഷത്രിയനായ അർജ്ജുനന്ന് കർമ്മത്തിൽ അധികാരമുണ്ട്. അത് ലോകസ്വരൂപനായ പരമേശ്വരനെ ആരാധിക്കുക എന്ന രീതിയിൽ നടത്തുന്നതുകൊണ്ട് ബന്ധത്തിന്നവകാശമില്ല. 'ഞാൻ കർത്താവുമല്ല ഭോക്താവുമല്ല' എന്ന സത്യജ്ഞാനം അനുഭവപ്പെട്ടതുകൊണ്ട് യാതൊരു കർമ്മവും താൻ ചെയ്യുന്നില്ല. ഫലം തന്നിൽ പറ്റുന്നതുമില്ല. ആധികാരികനിലയിൽ ശരീരം നില്ക്കുന്നിടത്തോളം കാലം സ്വധർമ്മത്താൽ സർവ്വേശ്വരാരാധനം ജ്ഞാനദാർഢ്യത്തിന്നുമാത്രം കാരണമാകുന്നതല്ലാതെ ബന്ധകാരണമാകയില്ല എന്നാണ് അർജ്ജുനവാക്യത്തിൽനിന്നു ധരിക്കേണ്ടത്. ഗീതാശാസ്ത്രം, അതിന്റെ അഭ്യാസം, അതിന്റെ ഫലം എന്നീ സംഗതികൾ സമ്പൂർണ്ണമായി പറഞ്ഞുകഴിഞ്ഞതിന്നുശേഷം ആരംഭിച്ചതനുസരിച്ച് അവസാനിപ്പിക്കുവാൻ ഉദ്ദേശിക്കുന്ന സഞ്ജയൻ ധൃതരാഷ്ട്രരാജാവിനോടു പറയുന്നു.

സഞ്ജയൻ പറഞ്ഞു:

74. ഇത്യഹം വാസുദേവസ്യ
പാർത്ഥസ്യ ച മഹാത്മനഃ
സംവാദമിമമശ്രൗഷ-
മദ്ഭുതം രോമഹർഷണം.

മഹാത്മാവായ വാസുദേവന്റേയും, പാർത്ഥന്റേയും അത്ഭുതാവഹവും രോമാഞ്ചദായകവുമായ ഈ സംവാദം ഞാൻ ഇപ്രകാരം ശ്രവിച്ചു.

അല്ലയോ രാജാവേ, എല്ലാ ഭൂതങ്ങളും ആരിൽ വസിക്കുന്നുവോ, ആര് എല്ലാ ഭൂതങ്ങളിലും വസിക്കുന്നുവോ ആ വാസുദേവന്റേയും ആ ദേവനോട് സംഭാഷണം ചെയ്യുവാൻ ഭാഗ്യമുണ്ടായ അർജ്ജുനന്റേയും, ഇപ്രകാരമുള്ള ചോദ്യോത്തരരൂപമായ ഈ ഗീതാശാസ്ത്രം ഏറ്റവും അത്ഭുതാവഹവും, പണ്ടു കേൾക്കാത്തതും, അത്യന്തം ഗംഭീരവും പ്രമാണങ്ങളെ അതിക്രമിച്ചിരിക്കുന്ന ആത്മസ്വരൂപത്തെ ധരിപ്പിക്കുന്ന അലൗകികമായ ശാസ്ത്രമാണ്. രോമാഞ്ചത്തെ ജനിപ്പിക്കുന്ന അതിനെ ഞാൻ കേട്ടു.

75. വ്യാസപ്രസാദാത് ശ്രുതവ-
നേതദ് ഗുഹ്യമഹം പരം
യോഗം യോഗേശ്വരാത് കൃഷ്ണാത്
സാക്ഷാത് കഥയതഃ സ്വയം.

ശ്രീ വേദവ്യാസന്റെ പ്രസാദംമൂലം അത്യന്തരഹസ്യമായ ഈ യോഗം യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻതന്നെ നേരിട്ടു പറയുന്ന രൂപത്തിൽ ഞാൻ കേട്ടു.

ആരിൽനിന്ന് എങ്ങനെ കേട്ടു എന്ന ആകാംക്ഷയ്ക്കു സമാധാനം പറയുന്നു. വേദം വിഭജിച്ചതുകൊണ്ടും, വേദാർത്ഥങ്ങളെ വിവിധ പുരാണങ്ങളിൽക്കൂടെ വിശദീകരിച്ചതുകൊണ്ടും, വ്യാസ

നെന്നു സുപ്രസിദ്ധനായിരിക്കുന്ന എന്റെ ഗുരുദേവന്റെ അനുഗ്രഹംമൂലം സിദ്ധിച്ച ജ്ഞാനശക്തികൊണ്ട് മോക്ഷൈകസാധനമായതിനാൽ, പരമഗോപനീയമായിരിക്കുന്ന ഈ ഗീതാശാസ്ത്രം സാക്ഷാൽ ശ്രീകൃഷ്ണ ഭഗവാൻ സ്വന്തം മുഖത്താൽത്തന്നെ അർജ്ജുനന്ന് ഉപദേശിച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ അതു കേട്ടു. സകല യോഗങ്ങളുടേയും ഫലം ദാനംചെയ്യുന്ന പരമേശ്വരനായ ശ്രീകൃഷ്ണഭഗവാന്റേയും എന്റെ പരമഗുരുവായ ശ്രീ വ്യാസമുനിയുടേയും എന്നിലുള്ള കാരുണ്യത്താൽ ഞാൻ പരമഭാഗ്യവാനും കൃതാർത്ഥനുമായെന്നു സ്വസംതൃപ്തിയെ സഞ്ജയൻ സ്പഷ്ടമാക്കിയിരിക്കുന്നു.

76. രാജൻ! സംസ്മൃത്യ സംസ്മൃത്യ
സംവാദമിമമദ്ഭുതം
കേശവാർജ്ജുനയോഃ പുണ്യം
ഹൃഷ്യാമി ച മുഹുർ മുഹുഃ.

ഹേ മഹാരാജാവേ! കേശവാർജ്ജുനന്മാരുടെ അത്ഭുതകരമായ ഈ പുണ്യസംവാദം ഓർത്തോർത്ത് ഞാൻ വീണ്ടും വീണ്ടും ആനന്ദം കൊള്ളുന്നു.

ഭഗവാന്റെ ഉപദേശം കേട്ടിട്ട് നീയെന്തുചെയ്തുവെന്ന ആകാംക്ഷയ്ക്ക് സമാധാനം പറയുന്നു. ഹേ രാജൻ, ധൃതരാഷ്ട്ര മഹാരാജാവിനോട് ശ്രവണകീർത്തനാദികൾകൊണ്ടു തന്നെ അറിഞ്ഞോ അറിയാതെയോ ചെയ്തിട്ടുള്ള സർവ്വപാപങ്ങളേയും മൂലത്തോടുകൂടെ നശിപ്പിച്ച് പുണ്യത്തെ നല്കുന്നതും, ശ്രീകൃഷ്ണാർജ്ജുനന്മാരുടെ സംഭാഷണാത്മകവും, അനാദ്യവിദ്യാജന്യമായ മോഹാന്ധകാരത്തെ വിധ്വംസിക്കുന്നതിന്ന് സമർത്ഥമാകയാൽ അത്ഭുതാവഹവുമായ ഈ ഗീതാശാസ്ത്രത്തെ ചിന്തിച്ചുചിന്തിച്ച് വീണ്ടും വീണ്ടും ഞാൻ സന്തോഷിക്കുന്നു. ഇതിന്നു തക്ക പുണ്യം ഞാൻ എന്തുചെയ്തു? കഴിഞ്ഞുപോയ അനവധി ജന്മങ്ങളിൽ ഞാൻ എന്തൊരമൂല്യപദാർത്ഥം സൽപാത്രത്തിൽ സമർപ്പിച്ചുവോ, എത്ര മഹത്തായ യാഗം ചെയ്തുവോ, എന്ത് മഹാത്യാഗം ചെയ്തുവോ എന്നൊന്നും എനിക്കറിഞ്ഞുകൂടാ. അത്ഭുതം! അങ്ങനെയുള്ള പുണ്യകർമ്മങ്ങളുടെ ഫലമായിട്ടല്ലാതെ സംസാരസങ്കടങ്ങളെ നിശ്ശേഷം നശിപ്പിക്കുന്ന ഈ ഗീതാശാസ്ത്രം ആ കരുണാനിധിയായ സർവ്വലോകഗുരുവിന്റെ മുഖത്തിൽനിന്നുതന്നെ എങ്ങനെ കേൾക്കുവാൻ സാധിക്കും? അതുകൊണ്ട് എനിക്കുള്ള സന്തോഷം അപാരമായിരിക്കുന്നുവെന്ന് സഞ്ജയൻ വ്യക്തമാക്കുന്നു.

77. തച്ച സംസ്മൃത്യ സംസ്മൃത്യ
രൂപമത്യദ്ഭുതം ഹരേഃ
വിസ്മയോ മേ മഹാൻ രാജൻ!
ഹൃഷ്യാമി ച പുനഃ പുനഃ.

അത്യത്ഭുതമായ ഹരിയുടെ ആ രൂപവും (വിശ്വരൂപം) സ്മരിച്ചു സ്മരിച്ച് എനിക്ക് മഹത്തായ വിസ്മയം ജനിച്ചിരിക്കുന്നു. ഞാൻ അടിക്കടി ആനന്ദപുളകം അണിയുകയും ചെയ്യുന്നു.

ശ്രീകൃഷ്ണഭഗവാന്റെ വിശ്വരൂപം കണ്ടതുകൊണ്ടുണ്ടായ അത്യാശ്ചര്യത്തെ സഞ്ജയൻ എടുത്തുപറയുന്നു. ഹേ രാജാവേ! സ്വസാക്ഷാൽക്കാരത്താൽത്തന്നെ അജ്ഞാനാന്ധകാരത്തേയും തന്നിമിത്തമുള്ള ആവരണശക്തിയേയും നശിപ്പിക്കുന്ന ശ്രീഹരിയുടെ (സൂര്യന്റേതെന്നും) ആ രൂപത്തെ കോടിസൂര്യനേക്കാൾ പ്രകാശിച്ചും സർവ്വത്ര നിറഞ്ഞും എല്ലാറ്റിനും അധിഷ്ഠാനമായും ഇരിക്കുന്ന പരമാത്ഭുതമായ ആ വിശ്വരൂപത്തെ ഞാൻ എന്റെ ഈ മാംസചക്ഷുസ്സുകൾകൊണ്ട് കണ്ടതിനെ ചിന്തിച്ചു നിർവൃതികൊള്ളുന്നു. അഹോഭാഗ്യം! ഭാഗ്യം! ഞാൻ ധന്യൻ തന്നെ! ഞാൻ കൃതകൃത്യനായി എന്ന മഹാസന്തോഷസമുദ്രത്തിൽ ഞാൻ മുങ്ങുന്നു.

78. യത്ര യോഗേശ്വരഃ കൃഷ്ണോ
യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവിജയോ ഭൂതിർ
ധ്രുവാ നീതിർ മതിർമ്മമ

എവിടെയാണോ യോഗേശ്വരനായ ശ്രീകൃഷ്ണഭഗവാൻ, എവിടെയാണോ ധനുർധരനായ പാർത്ഥൻ, അവിടെത്തന്നെയാണ് ശ്രീയും, വിജയവും, ഐശ്വര്യവും, അക്ഷയമായ നീതിയും ഉണ്ടാവുക എന്നു ഞാൻ കരുതുന്നു.

"ഇതിലുമധികമായി എനിക്കൊന്നും പറയുവാനില്ല. എന്റെ അഭിപ്രായം പറയാം. മഹാരാജാവ് അതു ശ്രദ്ധിച്ചു കേൾക്കണം" എന്നു പറഞ്ഞുകൊണ്ട് സഞ്ജയൻ അവസാനമായി പറയുന്നു. തേജസ്സ്, ബലം, പൗരുഷം, വിദ്യ, രാജ്യം, ജയം, ധനം, ധാന്യം, പുത്രന്മാർ, പൗത്രന്മാർ മുതലായ അഭ്യുദയങ്ങളെ ആര് പ്രാണികൾക്കു നല്കുന്നുവോ ആ പരമേശ്വരനായ ശ്രീകൃഷ്ണൻ, വിദ്യ, അവിദ്യ എന്ന രണ്ടിനും യോഗങ്ങൾ എന്നു പേരുണ്ടല്ലോ. ആ രണ്ടിന്റെ ഈശ്വരൻ (നിയന്താവ്) ആരോ ആ യോഗേശ്വരനായ ശ്രീകൃഷ്ണൻ, ഏതു ഭാഗത്തിലുണ്ടോ, ധനുർവ്വിദ്യയുടെ പാരംഗതനും ഗാണ്ഡീവം എന്ന വില്ലിനെ ധരിച്ചവനുമായ അർജ്ജുനൻ ഏതുപക്ഷത്തിലുണ്ടോ, ആ പക്ഷത്തിൽ നിശ്ചലയായ രാജ്യശ്രീയും വിജയവും ഐശ്വര്യവും നീതിയും ഉണ്ട് എന്നാണ് എന്റെ അഭിപ്രായം. അതുകൊണ്ട് അങ്ങയുടെ പുത്രന്മാർക്ക് ജയമുണ്ടാകുമെന്ന ആശ അങ്ങ് കൈവിട്ടുകൊള്ളുക എന്ന് സഞ്ജയൻ ഗീതാശാസ്ത്രത്തേയും സ്വാഭിപ്രായത്തേയും പറഞ്ഞു വിരമിക്കുന്നു.

ഈ ഗീതാശാസ്ത്രത്തിന്റെ ആരംഭം 'അശോച്യാനന്വശോചസ്ത്വം' മുതൽ 'ന ജായതേ മ്രിയതേ വാ കദാചിൽ' എന്ന ആത്മസ്വരൂപത്തെ സമ്പൂർണ്ണമായി വിവരിച്ചുംകൊണ്ട് 'സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ! അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ' എന്ന വാക്യത്താൽ അവസാനിപ്പിച്ചു. അവസാനിപ്പിച്ചിരിക്കുന്ന സഞ്ജയവാക്യത്തിലും ആത്മസാക്ഷാൽക്കാരാത്മകമായ അർത്ഥം സ്ഫുരിക്കുന്നതിനെ ഇവിടെ സ്പഷ്ടമാക്കുന്നത് പ്രകൃതത്തിന്നനുസരിച്ചായതുകൊണ്ട് അതിനെ സൂചിപ്പിച്ചിരിക്കുന്നു. യോഗേശ്വരഃ കൃഷ്ണഃ എന്നു പരമാത്മാവിനേയും 'പാർത്ഥാ' എന്ന പദത്താൽ 'ജീവാത്മാ' വിനേയും സൂചിപ്പിക്കുന്നു. ധനുസ്സ്, പ്രണവം എന്ന മഹാമന്ത്രം, അതിനെ ധരിച്ച ജീവാത്മാവ് പരമാത്മാവിനെ ലക്ഷ്യമാക്കി ബുദ്ധിവൃത്തിയാകുന്ന അസ്ത്രത്തെ പ്രയോഗിക്കുവാൻ ആർക്ക്, ഏതൊരു ജീവന്ന് സാധിക്കുന്നുവോ, ഏതൊരു ജീവന്റെ ബുദ്ധിയാകുന്ന ഉപാധി പരമാത്മാവാകുന്ന ലക്ഷ്യത്തിൽ ലയിക്കുന്നുവോ, ആ ജീവൻ ആ പരമാത്മാവായിട്ടുതന്നെ ഭവിക്കുന്നു. അതിനാൽ പിന്നെ അനന്തദുഃഖാസ്പദമായ സംസാരത്തിലേക്കു മടങ്ങിവരേണ്ടതായ ആവശ്യമില്ലാത്തതുകൊണ്ട് മോക്ഷലക്ഷ്മിയും ഇതുവരെ ശരീരധാരണം ചെയ്തതിന്റെ ഫലപ്രാപ്തിരൂപമായ വിജയവും, വേദോക്തമായ സകല കർമ്മാനുഷ്ഠാനരൂപമായ നീതിയും, സ്വാതന്ത്ര്യവും സിദ്ധിക്കും. ഇതാണ് ഗീതാശാസ്ത്രം കാണിച്ചുതരുന്ന നിത്യമായ പദം. ജീവബ്രഹ്മൈക്യത്തെ പ്രാപിക്കുവാനാഗ്രഹിക്കുന്ന പുണ്യജീവനെ ഗീത സംസാരസാഗരത്തിന്റെ മറുകരെ എത്തിച്ച് ആനന്ദസ്വരൂപനാക്കും എന്നുള്ള അഭിപ്രായത്തെ ശ്രീകൃഷ്ണമുഖാരവിന്ദത്തിൽനിന്നൊഴുകിയ അമൃതപാനത്താൽ സംതൃപ്തനായ സഞ്ജയൻ ധൃതരാഷ്ട്രമഹാരാജാവിനോട് പറഞ്ഞവസാനിപ്പിക്കുന്നു.

സംസാരസമുദ്രത്തിന്റെ മറുകരയണയുവാൻ ആഗ്രഹിക്കുന്നവർ ഗീതാശാസ്ത്രം നിത്യം പാരായണംചെയ്യേണമെന്ന അപേക്ഷയോടെ ഈ ഉപനിഷത്തിനെ 'അദ്ധ്യാത്മതത്ത്വപ്രകാശം' എന്ന ഈവ്യാഖ്യാനത്തോടുകൂടി ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

ശ്രീഭഗവദ്ഗീത സമാപ്തം.

## ഭീഷ്മവധപർവ്വം

**43. ഭീഷ്മാദിസമ്മാനനം** - വൈശമ്പായനൻ പറഞ്ഞു: "ഹേ, ജയമേജയാ രാജാവേ! ഗീതയെ നല്ലപോലെ പഠിച്ച് ഗാനം ചെയ്യുകയാണെങ്കിൽ പിന്നെ മറ്റു ശാസ്ത്രങ്ങൾ ഉരുവിടേണ്ട ആവശ്യമെന്ത്? ഇത് സാക്ഷാൽ പത്മനാഭന്റെ മുഖപത്മത്തിൽ നിന്നു പുറപ്പെട്ടതാണല്ലോ. എല്ലാ ശാസ്ത്രങ്ങളുടേയും കാതലാണ് ഗീത. സർവ്വദേവമയനാണ് ഹരി. സകല തീർത്ഥമയിയാണ് ഗംഗ. സർവ്വദേവമയമാണ് മനുസ്മൃതി. ഗീതയും, ഗംഗയും, ഗായത്രിയും, ഗോവിന്ദ*നും ഹൃദയത്തിൽ ചേർന്നുനിന്നാൽ, ഈ 'ഗ' കാരങ്ങൾ നാലും ചേർന്നാൽ, അവന്നു പിന്നെ പുനർജ്ജന്മമില്ല.

ഈ ഗീതയിൽ അറുനൂറ്റിഇരുപത് ശ്ലോകങ്ങൾ കേശവൻ കല്പിച്ചു. അർജ്ജുനൻ അമ്പത്തേഴും, സഞ്ജയൻ അറുപത്തേഴും, ധൃതരാഷ്ട്രൻ ഒരു ശ്ലോകവും ചൊല്ലി. ഇതാണ് ഗീതയിലെ ശ്ലോകങ്ങളുടെ കണക്ക്. ഭാരതാമൃതസർവ്വസ്വം ഗീതകൊണ്ടു കടഞ്ഞ് സത്തെടുത്ത് ഇപ്രകാരം അർജ്ജുനന്റെ മുഖത്ത് കൃഷ്ണൻ ഹോമിച്ചു."

സഞ്ജയൻ പറഞ്ഞു: "താൻ ഉപേക്ഷിച്ച ഗാണ്ഡീവം വീണ്ടും ധനഞ്ജയൻ കൈയിലെടുത്തു. അതുകണ്ടപ്പോൾ മഹാരഥന്മാർ വളരെ സന്തോഷത്തോടെ ഉച്ചത്തിൽ ആർത്തുവിളിച്ചു. പാണ്ഡവന്മാരും, സോമകന്മാരും അവരുടെയൊക്കെ സഹായികളുമായ വീരന്മാരെല്ലാം തങ്ങളുടെ ശംഖ് ഉച്ചത്തിൽ വിളിച്ചു. ഉടനെ ഭേരികൾ, പേശികൾ, ക്രകചം, കൊമ്പ് എന്നിവയെല്ലാമെടുത്ത് അവർ ശബ്ദഘോഷങ്ങളുണ്ടാക്കി. ആ ശബ്ദം വീണ്ടും വീണ്ടും മുഴങ്ങി. ആ സമയത്ത് ദേവന്മാരും, ഗന്ധർവ്വന്മാരും, പിതൃക്കളും, സിദ്ധന്മാരും, ചാരണന്മാരും യുദ്ധം കാണുവാൻ ആകാശത്തു വന്നുകൂടി. മഹാന്മാരായ ഋഷികളും ദേവേന്ദ്രൻ മുതലായവരും നടക്കാൻ പോകുന്ന മഹാവൈശസം കാണുവാൻ അവിടെ വിമാനങ്ങളിൽ വന്നുചേർന്നു.

സംഘർഷം അടുത്തിരിക്കുന്ന ഈ സമയത്ത് യുധിഷ്ഠിരൻ രണ്ടു ഭാഗത്തും അണിനിരന്ന സൈന്യങ്ങളെ ഒന്നു കണ്ണോടിച്ചു കണ്ടു. ക്ഷോഭിച്ച കടൽപോലെ ഇരമ്പി, തിരമാലകൾപോലെ അണിനിരന്ന്, സൂര്യാതപത്തിൽ വെട്ടിത്തിളങ്ങുന്ന ചട്ടകളും, കുന്തങ്ങളും, വാളുകളും, ധനുസ്സുകളും, ശരങ്ങളും, ശിരോസ്ത്രങ്ങളും ചേർന്ന്, അങ്കക്കലിയോടെ അക്ഷമരായി സൈനികരെല്ലാം, തമ്മിൽച്ചുടുവാനുള്ള സന്നദ്ധതയോടെ കൈമെയ് മറന്ന് കല്പന കേൾക്കുവാൻ നില്ക്കുകയാണ്.

ഉടനെ ഒട്ടും പ്രതീക്ഷിക്കാത്ത ഒരു മഹാസംഭവം അവിടെ നടന്നു. വീരനായ യുധിഷ്ഠിരരാജാവ് പെട്ടെന്നു തന്റെ ചട്ടയൂരി, വില്ലുതാഴെവച്ച്, തേരിൽനിന്നിറങ്ങി തൊഴുകൈയോടെ കാൽനടയായി, കൗരവസൈന്യാധിപനായ പിതാമഹനെ നോക്കി നേരെ കിഴക്കോട്ടു നടന്നു. ആരോടും ഒന്നും മിണ്ടാതെ, അങ്കക്കലികൊണ്ടു നില്ക്കുന്ന ശത്രുസേനയിലേക്കാണ് ധർമ്മരാജാവിന്റെ പോക്ക്.

ജ്യേഷ്ഠന്റെ പുറപ്പാടുകണ്ട് അർജ്ജുനൻ സംഭ്രമിച്ച് തേർവിട്ടിറങ്ങി പിന്നാലെ പാഞ്ഞുചെന്നു. പിന്നാലെ പിന്നാലെ സംഭ്രമത്തോടെ എല്ലാ ഭ്രാതാക്കളും ചെന്നു. എല്ലാറ്റിലും പിന്നിലായി വാസുദേവനും ഈ പോക്കു കണ്ട് പാണ്ഡവസൈന്യത്തിലെ മറ്റു രാജാക്കന്മാരും ബദ്ധപ്പെട്ട് ഓടിച്ചെന്നു."

അർജ്ജുനൻ പറഞ്ഞു: "രാജാവേ, ഭവാന്റെ ഉദ്ദേശമെന്താണ്? ഞങ്ങളെയൊക്കെ വിട്ട് ഭവാൻ ഒറ്റയ്ക്കു കാൽനടയായി ശത്രുസേനയിലേക്ക് ചെല്ലുകയാണോ? കിഴക്കോട്ടുള്ള ഈ യാത്രയുടെ അർത്ഥമെന്താണ്?"

ഭീമസേനൻ പറഞ്ഞു: "ചട്ടയൂരിവെച്ച് ശസ്ത്രമൊക്കെ മാറ്റിവെച്ച് നിരായുധനായി രാജാവേ, അങ്ങ് എവിടേക്കുപോകുന്നു? ചട്ടയിട്ട് യുദ്ധസന്നദ്ധരായി നില്ക്കുന്ന ശത്രുക്കളുടെ നേരെ, സോദരന്മാരെയൊക്കെ വിട്ട്, ഒന്നും മിണ്ടാതെ ജ്യേഷ്ഠൻ എങ്ങോട്ടു പോകുന്നു?"

നകുലൻ പറഞ്ഞു: "ചേട്ടാ, അങ്ങ് ഞങ്ങളെയൊക്കെ വിട്ട് എങ്ങോട്ടു പോകുന്നു? ചേട്ടാ, പറയൂ? എനിക്കു ഭയമാകുന്നു! എങ്ങോട്ടു പോകുന്നു?"

സഹദേവൻ പറഞ്ഞു: "ഭയങ്കരമായി സൈന്യങ്ങൾ അണിനിരന്ന് കലികൊണ്ടു നില്ക്കുന്ന ഈ പ്രക്ഷുബ്ധമായ സമയത്ത് രാജാവേ, ഞങ്ങളെയൊക്കെ വിട്ട് ശത്രുക്കളുടെ മദ്ധ്യത്തിലേക്കു ഭവാൻ എങ്ങോട്ടു പോകുന്നു? പറയൂ?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സഹോദരന്മാർ നിറഞ്ഞ ഉല്ക്കണ്ഠയോടെ ചോദിച്ചു. എന്നിട്ടും അതിന്നു യുധിഷ്ഠിരൻ ശേഷവും പകരവും ഉരിയാടാതെ മുന്നോട്ടു പോവുകതന്നെയാണ്. യുധിഷ്ഠിരൻ മൗനമായി നടന്നു. ഈ സമയത്ത് പ്രാജ്ഞനായ കൃഷ്ണൻ അവരോടു പുഞ്ചിരിയോടെ പറഞ്ഞു: 'നിങ്ങൾ എന്തറിയുന്നു? ഭീഷ്മൻ, ദ്രോണൻ, കൃപൻ, ശല്യൻ എന്നീ ഗുരുജനങ്ങളെ സമ്മതിപ്പിച്ചേ ധർമ്മരാജാവ് ശത്രുക്കളുമായി ഏല്ക്കുകയുള്ളു. അവരെ സമ്മതിപ്പിച്ചു തന്നെ അവരോട് ഏല്ക്കും. പണ്ടേതന്നെ പറഞ്ഞുകേട്ടിട്ടുണ്ട്, ഗുരുജനങ്ങളെ സമ്മതിപ്പിക്കാതെ അവരുമായി പോരാടിയാൽ പൂജ്യരായ അവരുടെ ശാപം പറ്റുമെന്ന്. വേണ്ടപോലെ ആ പൂജ്യന്മാരെ സമ്മതിപ്പിച്ചു പടവെട്ടുകയാണെങ്കിൽ അവന്നു പോരിൽ തീർച്ചയായും വിജയം ഉണ്ടാകുമെന്നാണ് എന്റെ അഭിപ്രായം.'

ഇപ്രകാരം വാസുദേവൻ പറയുന്ന സമയത്ത് കൗരവസേനയിൽനിന്നു പൊങ്ങിയ ആർപ്പുവിളികൊണ്ട് ആകാശം ഭയങ്കരമായ ശബ്ദത്താൽ മുഴങ്ങി. 'ഹാ! ഹാ!' എന്ന് ആർപ്പുവിളി കൗരവസേനയിൽനിന്നു പൊങ്ങി. അപ്പോൾ പാണ്ഡവസേനകൾ ശബ്ദമില്ലാത്ത നിലയിൽ സ്തംഭിച്ചു നിന്നുപോയി; ഒച്ചയും അനക്കവുമില്ലാതായി. ദൂരെനിന്ന് ധർമ്മജന്റെ വരവു നോക്കിക്കണ്ട ധാർത്തരാഷ്ട്രന്മാരുടെ സേനകൾ തമ്മിൽ സംസാരിക്കുന്ന ശബ്ദംകൊണ്ട് ഒരു ഇരമ്പമുണ്ടായി. പലരും തമ്മിൽ പലവിധം പറഞ്ഞു: 'ഇവൻ കുലപാംസനൻതന്നെ!' – 'രാജാവ് പേടിച്ചു വിറച്ച് ഭീഷ്മന്റെ അടുത്തേക്കുവരുന്നതു നോക്കൂ!' – 'ധർമ്മരാജാവ് അനുജന്മാരോടുകൂടിയാണ് സേനാപതിയുടെ അടുത്തേക്ക് ശരണംപ്രാപിക്കുവാൻ വരുന്നത്!– 'അർജ്ജുനൻ നാഥനായിട്ടുള്ളപ്പോൾ, ഭീമസേനൻ തുണയുള്ളപ്പോൾ, നകുലസഹദേവന്മാർ അടുത്തുള്ളപ്പോൾ, ഈ പാവം രാജാവ് പേടിച്ചുപോയല്ലോ?' – 'ലോകത്തിൽ കേൾവികേട്ട ക്ഷത്രിയവംശത്തിൽ ജനിച്ചവനല്ല ഈ അധമൻ!' – 'അല്പസത്ത്വനാണ്! പേടിക്കുടലൻ! അല്ലെങ്കിൽ ഈ സമയത്ത് ഇങ്ങനെ ഭയപ്പെട്ട് പുറപ്പെടുമോ?' ഇപ്രകാരം സർവ്വദിക്കിലും സൈന്യങ്ങൾ അത്ഭുതത്തോടെ പലമട്ടിൽ സംസാരിച്ചു. അവർ കുരുക്കളെ പ്രശംസിച്ചു. ഹർഷം ഒതുക്കുവാൻ വയ്യാതെ, ഉത്സാഹത്തോടും, ഉന്മേഷത്തോടും ഉത്തരീയങ്ങൾ വീശി അവർ ഈ സമയത്ത് അത്ഭുതാഹ്ലാദങ്ങൾ പ്രകടിപ്പിച്ചു!"

സഞ്ജയൻ തുടർന്നു: "ധൃതരാഷ്ട്രരാജാവേ, ഭവാന്റെ ഭടന്മാരൊക്കെ ഇപ്രകാരം കൃഷ്ണനോടും, സോദരന്മാരോടും കൂടിയ ധർമ്മപുത്രനെ നിന്ദിച്ചു സംസാരിച്ചു. പിന്നെയും പിന്നെയും അവർ യുധിഷ്ഠിരനെ നിന്ദിച്ചതിന്നുശേഷം പെട്ടെന്ന് രംഗം ആകെ അത്ഭുതകരമായ വിധം നിശ്ശബ്ദമായി! 'രാജാവ് എന്തു പറയും? ഭീഷ്മൻ എന്ത് ഉത്തരം പറയും? രണോദ്ധതനായ ഭീമൻ എന്തുപറയും? കൃഷ്ണാർജ്ജുനന്മാർ എന്തുപറയും? ഇവൻ എന്തുപറയും?' എന്നൊക്കെ രണ്ടു സൈന്യത്തിലും ധർമ്മരാജാവിനെപ്പറ്റി വലിയ സംശയമുണ്ടായി.

---

* *ഗീതാ ഗംഗാ ച ഗായത്രീ*
*ഗോവിന്ദേതി ഹൃദി സ്ഥിതേ*
*ചതുർഗകാരസംയുക്തേ*
*പുനർജ്ജന്മ ന വിദ്യതേ.*

സൈന്യങ്ങൾ നിശ്ചലസ്തബ്ധരായി ഇമവെട്ടാതെ ഇങ്ങനെ നോക്കിനില്ക്കേ, ശരങ്ങളുടെ ശക്തി ചിന്നുന്ന ശത്രുപ്പടയെ ക്കടന്ന് ധർമ്മരാജാവു മന്ദം മന്ദം നടന്ന് തൊഴുകൈയോടെ ഭീഷ്മന്റെ മുമ്പിൽ ഭ്രാതാക്കന്മാരോടുകൂടെ അടുത്തു. ഭീഷ്മന്റെ അടുത്തെത്തിയ ഉടനെ സാഷ്ടാംഗമായി നമസ്കരിച്ച് ധർമ്മരാജാവ് തന്റെ കൈകളാൽ പിതാമഹന്റെ കാൽ പിടിച്ചു. യുദ്ധത്തിന്നു ചട്ടയിട്ട് വില്ലും ശരവുമായി അണിഞ്ഞൊരുങ്ങിനില്ക്കുന്ന പിതാമഹനോട് ഇപ്രകാരം പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ദുർദ്ധർഷാ, ഞങ്ങൾ അറിയിക്കുന്നു! ഞങ്ങൾ അങ്ങയോട് എതിർക്കുവാൻപോവുകയാണ്. താതാ! അങ്ങ് അനുവാദം തന്നാലും! ആശിസ്സുകൾ നല്കി അനുഗ്രഹിച്ചാലും!"

ഭീഷ്മൻ പറഞ്ഞു: "രാജാവേ, ഈ സന്ദർഭത്തിൽ നീ ഇപ്രകാരം വന്നതു നന്നായി! നീ ഇവിടെ ഇപ്പോൾ എന്റെ സമീപത്തു വന്നിരുന്നില്ലെങ്കിൽ യുദ്ധത്തിൽ തോറ്റുപോകുമാറ് ഞാൻ നിന്നെ ശപിച്ചേനേ! ഉണ്ണീ, ഞാൻ നിന്നിൽ പ്രസാദിക്കുന്നു. പാണ്ഡവാ, നീ യുദ്ധം ചെയ്യുക! നീ യുദ്ധത്തിൽ ശത്രുക്കളെ വെല്ലുക! നിന്റെ എല്ലാ അഭീഷ്ടങ്ങളും യുദ്ധത്തിൽ സാധിക്കുമാറാകട്ടെ! ഞാൻ എന്തു വരമാണ് നിനക്കു തരേണ്ടത്? നീ എന്തു വിചാരിക്കുന്നു? നീ അത് എന്നിൽനിന്നു വരിച്ചുകൊള്ളുക. ഈ നിലയ്ക്ക് നിനക്കു തോൽമ പറ്റുന്നതല്ല! പുരുഷൻ അർത്ഥത്തിന്നു ദാസനാണ്. അർത്ഥം ആർക്കും ദാസനല്ല. ഹേ പാണ്ഡവാ, ഞാൻ സത്യമാണ് പറയുന്നത്; എന്നെ കൗരവന്മാർ അർത്ഥത്താൽ ബന്ധിച്ചിരിക്കുന്നു! അതുകൊണ്ട് പൗരുഷം നഷ്ടപ്പെട്ടവനായ ഞാൻ കന്മഷംകൂടാതെ നിന്നോടു പറയുന്നു, ഹേ, കൗരവ്യാ! ഞാൻ അർത്ഥത്തിന്റെ ഭൃത്യനാണ്. യുദ്ധം ഒഴികെ മറ്റെന്താണ് നീ എന്നിൽനിന്ന് ആഗ്രഹിക്കുന്നത്? പറഞ്ഞാലും!"

യുധിഷ്ഠിരൻ പറഞ്ഞു: "മഹാബാഹോ! ഭവാൻ നിത്യവും എന്റെ ഹിതത്തിന്നുവേണ്ടി മന്ത്രിക്കുക! എന്റെ വിജയത്തിന്നുവേണ്ടി ആശംസിക്കുക! കൗരവന്നുവേണ്ടി (ദുര്യോധനന്നുവേണ്ടി) യുദ്ധം ചെയ്യാം! എനിക്ക് അങ്ങ് എന്നും ഇതാണ് ചെയ്യേണ്ടത്! ഇതാണ് എനിക്കു നല്കേണ്ട വരം."

ഭീഷ്മൻ പറഞ്ഞു: "രാജാവേ, എന്തു സഹായമാണ് ചെയ്യേണ്ടത്? നീ എന്താണ് ആഗ്രഹിക്കുന്നതെങ്കിൽ അതു നല്കുന്നതിന്നു പ്രീതനായ ഞാൻ ഇതാ സന്നദ്ധനായിരിക്കുന്നു. അന്യന്നുവേണ്ടി ഞാൻ പൊരുതാം. നിനക്കുവേണ്ടി ഞാൻ എന്തു ചെയ്യണമെന്നാണ് നീ ആഗ്രഹിക്കുന്നതെങ്കിൽ അതു തുറന്നുപറയൂ! ഞാൻ ചെയ്യാം."

യുധിഷ്ഠിരൻ പറഞ്ഞു: "അപരാജിതനായ ഭവാനെ എങ്ങനെ പോരിൽ ജയിക്കേണ്ടൂ എന്നു ചിന്തിച്ചിട്ട് ഒരു പിടിയും കിട്ടുന്നില്ല. എനിക്കു നന്മ ഭവാൻ വിചാരിക്കുന്നുണ്ടെങ്കിൽ എന്റെ ഹിതത്തിന്നുവേണ്ടി അങ്ങ് അതിന്നുള്ള മാർഗ്ഗം മന്ത്രിച്ചാലും!"

ഭീഷ്മൻ പറഞ്ഞു: "എടോ കുന്തീപുത്രാ! പടക്കളത്തിൽ എന്നോടു പൊരുതി ജയിക്കുവാൻ കഴിവുള്ള ഒരു പുരുഷനേയും ഞാൻ കാണുന്നില്ല. സാക്ഷാൽ ദേവേന്ദ്രൻ വന്നാലും എന്നെ ജയിക്കുവാൻ കഴിയുന്നതല്ല!"

യുധിഷ്ഠിരൻ പറഞ്ഞു: "അയ്യോ! അതുകൊണ്ടുതന്നെ പിതാമഹാ! ഞാൻ അങ്ങയോടു ചോദിക്കുന്നു. ശത്രുക്കൾ അങ്ങയെ എങ്ങനെ വധിക്കണം? അതിന്നു വേണ്ട ഉപായം പറഞ്ഞുതരേണമേ!"

ഭീഷ്മൻ പറഞ്ഞു: "ഉണ്ണീ, എന്നെ പോരിൽ ജയിക്കുവാൻ പോന്നവനെ ഞാൻ കാണുന്നില്ല! എനിക്കു മരിക്കുവാനുള്ള സമയം ആയിട്ടുമില്ല! ഉണ്ണീ, നീ ഇനിയും എന്റെ അടുത്തു വന്നുകൊള്ളുക!"

സഞ്ജയൻ പറഞ്ഞു: "ഭീഷ്മൻ ഇപ്രകാരം പറഞ്ഞപ്പോൾ യുധിഷ്ഠിരൻ ശിരസ്സുകുനിച്ച് കല്പനയേറ്റ് വീണ്ടും അഭിവാദ്യം ചെയ്തു. അവിടെനിന്നു മഹാബാഹുവായ യുധിഷ്ഠിരൻ ദ്രോണാചാര്യന്റെ രഥത്തിനടുത്തേക്കു നടന്നു. സൈന്യങ്ങൾ നോക്കിക്കൊണ്ടുനില്ക്കെ സഹോദരന്മാരോടുകൂടി ധർമ്മപുത്രൻ ദ്രോണരെച്ചെന്നു നമസ്കരിച്ച് വലംവെച്ചു പിന്നെ ആ ദുർദ്ധർഷനോട് യുധിഷ്ഠിരരാജാവ് ഇപ്രകാരം ശ്രേയസ്കരമായ വാക്കുകൾ പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ഭഗവാനേ, ഞാൻ അങ്ങയെ ഉണർത്തിക്കുന്നു. ഞാൻ അങ്ങയോട് യാതൊരു കന്മഷവുംകൂടാതെ പൊരുതുവാൻ പോകുന്നു! ഹേ ബ്രാഹ്മണാ! അങ്ങ് എന്നെ അതിന്ന് അനുവദിക്കണം. സർവ്വശത്രുക്കളേയും ജയിക്കുവാൻ അനുഗ്രഹിക്കണം!"

ദ്രോണൻ പറഞ്ഞു: "യുദ്ധത്തിന്ന് ഒരുങ്ങുന്ന നീ എന്റെ അടുക്കൽ വന്നില്ലായിരുന്നെങ്കിൽ ഹേ! രാജാവേ, നീ തോറ്റുപോകുമാറ് ഞാൻ നിന്നെ ശപിച്ചേനെ! യുധിഷ്ഠിരാ! ഞാൻ സന്തുഷ്ടനായിരിക്കുന്നു പൂജിതനായിരിക്കുന്നു. ഹേ, അനഘാത്മാവേ, യുധിഷ്ഠിരാ! ഭവാൻ പോരാടുക! ഞാൻ സമ്മതിക്കുന്നു. ഭവാൻ യുദ്ധത്തിൽ വിജയിയാകട്ടെ! നീ എന്താണ് ആഗ്രഹിക്കുന്നതെങ്കിൽ പറയൂ! ഞാൻ നിന്റെ ആഗ്രഹം സാധിപ്പിച്ചുതരാം. ഈ നിലയിൽ യുദ്ധംകൂടാതെ നീ എന്താണ് എന്നിൽനിന്ന് ആഗ്രഹിക്കുന്നത്? പുരുഷൻ അർത്ഥത്തിന്റെ ദാസനാണ്. അർത്ഥം ആർക്കും ദാസനല്ല. ഞാനീപ്പറയുന്നത് സത്യമാണ്. എന്നെ കൗരവന്മാർ അർത്ഥത്താൽ ബന്ധിച്ചിരിക്കുന്നു. ഞാൻ എന്റെ പൗരുഷംവിട്ട് നിന്നോടു പറയുകയാണ്. ഹേ, യുധിഷ്ഠിരാ! നീ യുദ്ധം കൂടാതെ എന്നിൽനിന്ന് എന്ത് ആഗ്രഹിക്കുന്നു? പറയൂ! ഞാൻ കൗരവന്നുവേണ്ടി പൊരുതുകയും നിന്റെ ജയത്തിന്നുവേണ്ടി ആശിക്കുകയും ചെയ്യാം."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ബ്രഹ്മൻ! ഭവാൻ എനിക്ക് ജയം പ്രാർത്ഥിച്ചാലും! എനിക്കുവേണ്ടി ഹിതം മന്ത്രിച്ചാലും! കൗരവന്നുവേണ്ടി യുദ്ധം ചെയ്യുക, എനിക്കു വിജയം ആശംസിക്കുകയും ചെയ്യുക. ഞാൻ ഇതാണ് അങ്ങയിൽനിന്ന് ആശിക്കുന്ന വരം!"

ദ്രോണൻ പറഞ്ഞു: "ഹേ, രാജാവേ! നീ തീർച്ചയായും ജയിക്കും! ഭവാന്റെ മന്ത്രി ഗോവിന്ദനാണല്ലോ! യുദ്ധംചെയ്യുവാൻ നിന്നെ ഞാൻ അനുവദിക്കുന്നു. നീ ശത്രുക്കളെ അവസാനിപ്പിക്കും! എവിടെ ധർമ്മമുണ്ടോ, അവിടെ കൃഷ്ണനുണ്ട്. എവിടെ കൃഷ്ണനുണ്ടോ, അവിടെ ജയമുണ്ട്. ഹേ, കൗന്തേയാ! പോവുക യുദ്ധംചെയ്യുക! ഞാൻ എന്തു വേണമെന്നു നീ പറയൂ!"

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ, ദ്വിജശ്രേഷ്ഠാ! ഞാൻ ഒരു കാര്യം ഭവാനോട് ചോദിക്കുന്നു. എന്റെ കാംക്ഷിതം ഭവാൻ കേട്ടാലും. ഈ ലോകത്തിൽ ആരാലും തോല്പിക്കപ്പെടുവാൻ കഴിയാത്ത ഭവാനെ ഞാൻ എങ്ങനെ ജയിക്കേണ്ടൂ? ഉപദേശിച്ചാലും!"

ദ്രോണൻ പറഞ്ഞു: "ഞാൻ പോരിൽ പൊരുതുന്ന കാലത്തോളം നിനക്കു ജയം കിട്ടുന്നതല്ല. രാജാവേ! ഭവാൻ സഹോദരന്മാരോടുകൂടി കഴിയുന്ന വേഗത്തിൽ എന്നെ കൊല്ലുവാൻ ശ്രമിക്കുക!"

യുധിഷ്ഠിരൻ പറഞ്ഞു: "അയ്യോ! മഹാബാഹോ! ഞാൻ അങ്ങയുടെ പാദത്തിൽ ഇതാ നമസ്കരിക്കുന്നു! ഇങ്ങനെയാണ് സത്യസ്ഥിതിയെങ്കിൽ അങ്ങയെ ഞങ്ങൾ എങ്ങനെ ജയിക്കും? ഗുരോ! ഞാൻ കൈകൂപ്പി ചോദിക്കുന്നു. എന്തുപായത്താലാണ് അങ്ങയെ വധിക്കേണ്ടത്? പറഞ്ഞാലും!"

ദ്രോണൻ പറഞ്ഞു: "പോരിൽ ആയുധമേന്തി ഞാൻ നില്ക്കുമ്പോൾ എന്നെ വീഴ്ത്താമെന്ന് ഏതു യോഗ്യനായ ശത്രുവും വിചാരിക്കേണ്ട. ഞാൻ ചൊടിച്ച് ശരവർഷം തുടങ്ങുമ്പോൾ എന്നെ വീഴ്ത്താൻ കഴിവുള്ളവൻ ആരുണ്ട്? ഒരുത്തനേയും ഞാൻ കാണുന്നില്ല. മനസ്സ് മടുത്താൽ ഞാൻ ആയുധംവെച്ചു പ്രായോപവേശം ചെയ്യും. ഹേ, യുധിഷ്ഠിരാ! യോദ്ധാക്കളാരും എന്നെ എതിർത്തു ജയിക്കുകയില്ല. സത്യം ഞാൻ പറയാം. പോരിൽ ഞാൻ അപ്രിയം കേട്ടാൽ ശസ്ത്രം വെയ്ക്കും. വിശ്വാ

സമുള്ള ഒരാൾ പറഞ്ഞാൽ ഞാൻ അതു വിശ്വസിക്കും. ഞാനീ പ്പറഞ്ഞത് സത്യമാണ്."

സഞ്ജയൻ പറഞ്ഞു: "ദ്രോണൻ ഇപ്രകാരം പറഞ്ഞപ്പോൾ അതുകേട്ട് ആചാര്യനെ കൈകൂപ്പി അനുഗ്രഹം വാങ്ങി കൃപന്റെ സമീപത്തേക്കു നടന്നു. കൃപനെ ചെന്നുകുമ്പിട്ട് വലംവെച്ചു. പിന്നെ ദുർദ്ധർഷണനായ ആ ഗുരുവിനോടു വാക്യകോവിദനായ യുധിഷ്ഠിരൻ ഭംഗിയായി ഇപ്രകാരം ഉണർത്തിച്ചു: "ഗുരോ, ഞാൻ ഭവാനോട് സമ്മതം ചോദിക്കുന്നു. ഞാൻ കന്മഷം വിട്ട് യുദ്ധംചെയ്യുവാൻ വിചാരിക്കുന്നു. അനഘാശയാ! അങ്ങയുടെ അനുഗ്രഹത്താൽ ഞാൻ ശത്രുക്കളെ ജയിക്കുമാറാകണം."

കൃപൻ പറഞ്ഞു: "യുദ്ധത്തിന് ഒരുങ്ങിയവനായ നീ ഇപ്രകാരം വരാതിരുന്നുവെങ്കിൽ, ഞാൻ നിന്റെ തോൽമയ്ക്കായി ശപിക്കുമായിരുന്നു. നീ 'കുരുത്ത' മുള്ളവനാണ്! പുമാൻ അർത്ഥത്തിന്റെ ദാസനാണ്. അർത്ഥം ആരുടേയും ദാസനല്ല. ഞാനീപ്പറഞ്ഞത് സത്യമാണ്. കൗരവന്മാർ എന്നെ അർത്ഥത്താൽ ബന്ധിച്ചിരിക്കുന്നു. അതുകൊണ്ട് രാജാവേ, ഞാൻ അവർക്കുവേണ്ടി യുദ്ധംചെയ്യുവാൻ തീരുമാനിച്ചു. ഞാൻ പൗരുഷംകെട്ടവനായി നിന്നോടു ചോദിക്കുന്നു. യുദ്ധംകൂടാതെ നീ എന്താണ് എന്നിൽനിന്ന് ആഗ്രഹിക്കുന്നത്?"

യുധിഷ്ഠിരൻ പറഞ്ഞു: "അയ്യോ! ഞാൻ ഒന്നു ചോദിക്കുന്നു! ഹേ ഗുരോ! എന്റെ മൊഴി ഭവാൻ കേട്ടാലും!" എന്നു പറഞ്ഞ് നടുങ്ങി, മനസ്സുമങ്ങി ഒന്നും പറയാതെ യുധിഷ്ഠിരൻ നിന്നു.

സഞ്ജയൻ പറഞ്ഞു: "യുധിഷ്ഠിരൻ എന്താണു പറയുന്നതെന്നറിഞ്ഞ് ഗൗതമൻ അതിന്നുത്തരം പറഞ്ഞു: 'ഹേ, രാജാവേ, ഞാൻ അവദ്ധ്യനാണ്. നീ യുദ്ധം ചെയ്യുക! നിനക്കു ജയം ഉണ്ടാകും. നീ വന്നതിൽ ഞാൻ പ്രീതനായിരിക്കുന്നു. ഞാൻ നിത്യവും നിന്റെ വിജയത്തിന്നായി നന്നായി പ്രാർത്ഥിക്കുന്നതാണ്. ഈ പറഞ്ഞത് സത്യമാണ്.' ഇപ്രകാരം ഗൗതമൻ പറഞ്ഞ വാക്കു കേട്ട് യുധിഷ്ഠിരൻ സമാശ്വസിച്ച് അദ്ദേഹത്തിന്റെ സമ്മതം വാങ്ങി ശല്യന്റെ സമീപത്തേക്കു നടന്നു. ശല്യനെച്ചെന്നു കുമ്പിട്ടു വലംവെച്ച്, ആ ദുർദ്ധർഷനോട് തന്റെ നന്മയ്ക്കായി ഇപ്രകാരം പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ദുർദ്ധർഷാ! അകന്മഷമായി യുദ്ധംചെയ്യുവാൻ അങ്ങ് സമ്മതം നല്കിയാലും! രാജാവേ, അങ്ങയുടെ അനുജ്ഞയോടുകൂടി ശത്രുക്കളെ ജയിക്കുവാൻ അങ്ങ് അനുഗ്രഹിച്ചാലും!"

ശല്യൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! നീ യുദ്ധസന്നദ്ധനായപ്പോൾ എന്റെ അരികിലേക്കു വന്നിരുന്നില്ലെങ്കിൽ നീ പോരിൽ തോറ്റുപോകട്ടേയെന്നു ഞാൻ ശപിച്ചേനെ! നീ മഹാശയനാണ്. വേണ്ടസമയത്ത് ഉചിതമായത് നിന്നിൽ വിളങ്ങി. ഞാൻ നിന്നിൽ തൃപ്തനായിരിക്കുന്നു. ഞാൻ പൂജിതനായിരിക്കുന്നു. ഹേ, രാജാവേ, നീ ഇച്ഛിച്ചത് എന്തോ അത് നിനക്കു കൈവരുന്നതാണ്. ഞാൻ നിനക്കു സമ്മതം തരുന്നു; യുദ്ധം ചെയ്തുകൊള്ളുക. നിനക്കു ജയം സിദ്ധിക്കും! ഹേ വീരാ! നീ ഇനിയും എന്തു വേണമെന്നു പറയൂ! എന്തു കാര്യമാണ് ഞാൻ നിനക്കുവേണ്ടി ചെയ്യേണ്ടത്? ഈ നിലയ്ക്കു യുദ്ധമൊഴികെ എന്താണ് എന്നിൽനിന്ന് നീ ആഗ്രഹിക്കുന്നത്. പുരുഷൻ അർത്ഥത്തിന്ന് ദാസനാണ്. അർത്ഥം ആരുടേയും ദാസനല്ല. ഞാൻ പറഞ്ഞത് സത്യമാണ്. എന്നെ കൗരവന്മാർ അർത്ഥത്താൽ ബന്ധിച്ചിരിക്കുന്നു. എന്റെ ഭാഗിനേയാ, നീ ചിന്തിക്കുന്നവിധം ഞാൻ നിന്റെ ഇഷ്ടം നിർവ്വഹിക്കാം. ഞാൻ എന്റെ ആണത്തം കൈവിട്ട് പറയുകയാണ്, യുദ്ധംകൂടാതെ എന്തു ചെയ്യണമെന്നാണ് നീ ആഗ്രഹിക്കുന്നത്? പറയൂ!"

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, എന്റെ ഉത്തമമായ ഹിതത്തിന്നുവേണ്ടി ഭവാൻ മന്ത്രിച്ചാലും! ആത്മാർത്ഥമായി ആശംസിച്ചാലും! ശത്രുവിന്നുവേണ്ടി ഭവാൻ യുദ്ധം ചെയ്തുകൊള്ളുക! ഈ വരമാണ് ഞാൻ അങ്ങയിൽനിന്നു വരിക്കുന്നത്."

ശല്യൻ പറഞ്ഞു: "അല്ലയോ നൃപസത്തമാ! ഞാൻ എന്തു സഹായമാണ് ചെയ്യേണ്ടത്. അന്യന്നുവേണ്ടി പൊരുതാം. എന്നെ കൗരവർ അർത്ഥത്താൽ ബന്ധിച്ചിരിക്കയല്ലേ." യുധിഷ്ഠിരൻ പറഞ്ഞു: "യുദ്ധത്തിന്ന് ഒരുക്കംചെയ്യുന്ന കാലത്ത് എനിക്ക് അമ്മാവാ, അങ്ങു കല്പിച്ച ആ വരം, സൂതപുത്രനെ യുദ്ധത്തിൽ തേജോവധം ചെയ്യാമെന്നേറ്റ ആ വരം, അങ്ങ് നടത്തിത്തരണം."

ശല്യൻ പറഞ്ഞു: "കുന്തീപുത്രാ! നിന്റെ ഈ ആഗ്രഹം യഥേഷ്ടം സാധിക്കും! നീ പോയി ഇഷ്ടംപോലെ യുദ്ധംചെയ്തുകൊള്ളുക. നിന്റെ വാക്കിനെ ഞാൻ ഏറ്റിരിക്കുന്നു."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം യുധിഷ്ഠിരൻ അമ്മാവനായ മദ്രരാജാവിനെ സമ്മതിപ്പിച്ചു. പിന്നെ ഭ്രാതാക്കന്മാരോടുകൂടി മഹാസൈന്യത്തെ വിട്ടുപോന്നു. ഇതിന്നിടയ്ക്ക് കൃഷ്ണൻ ഒറ്റയ്ക്ക് കർണ്ണനെ പോയിക്കണ്ടു. പാണ്ഡവന്മാർക്കുവേണ്ടി ആ മഹാശയൻ അവനോട് ഇപ്രകാരം പറഞ്ഞു: "എടോ, കർണ്ണാ! നീ ഭീഷ്മനോടുള്ള വിദ്വേഷം മൂലം ഈ യുദ്ധത്തിൽ പൊരുതുന്നില്ലെന്നുള്ള ഒരു അത്ഭുതവർത്തമാനം ഞാൻ കേട്ടു. അത് നേരാണെങ്കിൽ ഹേ, രാജാവേ, ഭവാൻ നമ്മെ സ്വീകരിക്കുക! ഭീഷ്മനെ കൊല്ലുന്നതുവരെ മതി. എടോ രാധേയാ, ഭീഷ്മൻ വീണുകഴിഞ്ഞാൽ പിന്നെ പോരിന്ന് നിനക്ക് ഇങ്ങോട്ടു പോരികയും ചെയ്യാം. ധാർത്തരാഷ്ട്രനെ തുണയ്ക്കുന്ന കാര്യത്തിൽ സമത്വം കാണുന്നുണ്ടെങ്കിൽ അതാണ് നീ ഈ സന്ദർഭത്തിൽ ചെയ്യേണ്ടത്."

കർണ്ണൻ പറഞ്ഞു: "കേശവാ, ഞാൻ ഒരിക്കലും ധാർത്തരാഷ്ട്രന്നു വിപ്രിയമായി ഒന്നും ചെയ്യുന്നതല്ല. ഞാൻ ദുര്യോധനന്റെ ഹിതത്തിന്നുവേണ്ടി മരണമടഞ്ഞു എന്നുതന്നെ ഭവാൻ വിചാരിച്ചോളൂ."

ആ വാക്കു കേട്ട് കൃഷ്ണൻ തിരിച്ചുപോന്നു. യുധിഷ്ഠിരനെ അനുഗമിക്കുന്ന പാണ്ഡവന്മാരോടുകൂടി മടങ്ങി.

പിന്നെ യുധിഷ്ഠിരൻ ആ സൈന്യങ്ങളുടെ മദ്ധ്യത്തിൽ നിന്ന് ഇപ്രകാരം ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "ഹേ, വീരന്മാരെ! നമ്മെ സഹായിക്കുവാൻ താല്പര്യമുള്ളവർ ഈ കൂട്ടത്തിൽ ആരെങ്കിലുമുണ്ടെങ്കിൽ അവരെ സഹായത്തിന്നായി ഞാൻ ഇതാ സ്വീകരിക്കുന്നു. മുന്നോട്ടു വന്നാലും."

ഈ വാക്കുകൾ കേട്ടപ്പോൾ യുയുത്സു പ്രീതിയോടുകൂടി മുന്നോട്ടു വന്ന് ധർമ്മരാജാവിനോട് ഇപ്രകാരം പറഞ്ഞു: "ധർമ്മരാജാവേ, ഞാൻ ഭവാന്റെ പേരിൽ ധാർത്തരാഷ്ട്രന്മാരോടു പൊരുതുവാൻ സന്നദ്ധനാണ്. ഭവാൻ എന്നെ സ്വീകരിക്കുകയാണെങ്കിൽ ഞാൻ നിങ്ങൾക്കുവേണ്ടി യുദ്ധംചെയ്യാം."

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ, യുയുത്സോ! വരൂ, വരൂ, മൂഢന്മാരായ നിന്റെ ഭ്രാതാക്കളോട് നമുക്കു യോജിച്ച് എതിർക്കാം. മഹാബാഹോ, ഞാൻ നിന്നെ സസന്തോഷം സ്വീകരിച്ചു. നീ നമുക്കുവേണ്ടി പടവെട്ടുക. ഞാൻ നിന്നിലാണ് ധൃതരാഷ്ട്രന്ന് സന്തതിപിണ്ഡം കാണുന്നത്. ഹേ, രാജപുത്രാ! നീ ഞങ്ങളോട് ചേരുക, അതാണ് നിനക്കു ശ്രേയസ്കരം. അമർഷിയും ദുഷ്ടബുദ്ധിയുമായ ദുര്യോധനൻ നശിക്കുവാൻപോകുന്നു."

സഞ്ജയൻ പറഞ്ഞു: "അല്ലയോ ധൃതരാഷ്ട്രരാജാവേ, അപ്പോൾ കൗരവ്യനായ യുയുത്സു, ഭവാന്റെ മക്കളെയൊക്കെ വിട്ട് പാണ്ഡവന്മാരുടെ ഭാഗത്തു ചേർന്നു. അവനെ വാദ്യഘോഷങ്ങളോടെ സ്വീകരിച്ചു. അപ്പോൾ യുധിഷ്ഠിരരാജാവ് സന്തോഷത്തിൽ മുഴുകി. രോമാഞ്ചമണിഞ്ഞു. പിന്നെ സ്വർണ്ണപ്രഭമായ കവചമെടുത്ത് അണിഞ്ഞു. പുരുഷർഷഭന്മാർ എല്ലാവരും അവരവരുടെ രഥത്തിൽക്കയറി. ഉടനെ മുമ്പു പറഞ്ഞവിധം വ്യൂഹം കൂട്ടി പെരുമ്പറകളും മറ്റ് അനേകവിധം വാദ്യഘോഷങ്ങളും മുഴക്കി. പലരും പല തരത്തിൽ സിംഹനാദങ്ങൾ പൊഴിച്ചു. തേരിൽക്കയറിയ പുരുഷവ്യാഘ്രന്മാരായ പാർത്ഥന്മാരെക്കണ്ട്, ഹേ, ധൃതരാഷ്ട്രാ! ധൃഷ്ടദ്യുമ്നൻ തുടങ്ങിയവരെല്ലാം വീണ്ടും ഹർഷിച്ചു!

പാണ്ഡവന്മാരുടെ ഗൗരവമേറിയ 'പൂജ്യപൂജ' കണ്ട് അവരെ രാജാക്കന്മാർ എല്ലാവരും ഏറ്റവും ബഹുമാനിച്ചു. കാലോചിതമായി യോഗ്യന്മാർക്കുള്ള മൈത്രിയും, സ്നേഹവൃത്തിയും, ദയയും കണ്ട രാജാക്കന്മാരൊക്കെ ബന്ധുജനങ്ങളോടു ചേർന്നു പ്രശംസിച്ചു. പുണ്യമായ വാക്കുകളിൽ പ്രസിദ്ധി സമ്പാദിച്ചവർക്ക് ഈ സംഭവം മനസ്സിന്ന് ഹർഷം വളർത്തുന്നവിധം സംസാരവിഷയമായി ഭവിച്ചു. 'നന്ന്! നന്ന്!' എന്നുള്ള അഭിനന്ദനശബ്ദം അവിടെയെങ്ങും മാറ്റൊലിക്കൊണ്ടു. ഈ സംഭവം കണ്ടവരും കേട്ടറിഞ്ഞവരുമായ മ്ലേച്ഛന്മാരും, ആര്യന്മാരും, പാണ്ഡവന്മാരുടെ ശീലമാഹാത്മ്യങ്ങളിൽ ഹൃദയമലിഞ്ഞ് കണ്ണുനീർ പൊഴിച്ചു.

ഉടനെ വലിയ പെരുമ്പറകൾ നൂറും ആയിരവും മുഴങ്ങി. ആ മനസ്വികളായ യോദ്ധാക്കൾ ഹർഷത്തോടെ തങ്ങളുടെ ദുഗ്ദ്ധശുഭ്രങ്ങളായ ശംഖുകൾ ഊതി. കുരുക്ഷേത്രം വാദ്യഘോഷങ്ങൾകൊണ്ട് മുഖരിതമായി."

**44. യുദ്ധാരംഭം – കൗരവപാണ്ഡവന്മാരുടെ പ്രഥമ ദിനയുദ്ധാരംഭം –** ധൃതരാഷ്ട്രൻ പറഞ്ഞു: "എന്റെ കൂട്ടരും പാണ്ഡവന്മാരും വ്യൂഹം ചമച്ചതിന്നുശേഷം ആരാണ് ആദ്യം കൈവെച്ചത്? കുരുക്കളോ, പാണ്ഡവരോ?"

സഞ്ജയൻ പറഞ്ഞു: "ഭ്രാതാക്കന്മാരോടുകൂടി ഭവാന്റെ പുത്രനായ ദുര്യോധനൻ ഭീഷ്മനെ മുൻനിർത്തി സൈന്യത്തോടൊത്തുകയറി. അപ്രകാരംതന്നെ ഭീമനെ മുൻനിർത്തി എല്ലാ പാണ്ഡവന്മാരും ഭീഷ്മനുമായി എതിർത്ത് സന്തോഷത്തോടുകൂടി കയറി ആർപ്പും കിലുകിലാശബ്ദവും, കൂക്കിവിളിയും, ക്രകചം, കൊമ്പ് എന്നിവയുടെ ഘോഷങ്ങളും കുതിരകളുടെ ശബ്ദവും ആനകളുടെ ചിന്നംവിളികളും രണ്ടുസൈന്യത്തിലും മുഴങ്ങി. അവർ നമ്മുടെ സൈന്യങ്ങളുടെ നേരെ പാഞ്ഞുവന്ന് ഏറ്റു. അപ്പോൾ ആർത്തുകൊണ്ട് നമ്മളും അവരോടെതിർത്തു. അങ്ങനെ ആകെ ബഹളമായി.

പാണ്ഡവന്മാരുടേയും കൗരവന്മാരുടേയും സൈന്യങ്ങൾ പരസ്പരം എതിർത്തപ്പോൾ മൃദംഗശംഖധ്വനികൾ ഉച്ചത്തിൽ പൊങ്ങുവാൻ തുടങ്ങി. കാറ്റേറ്റ വനങ്ങൾപോലെ ആകെയൊന്ന് ഇളകിയുലഞ്ഞു. നരേന്ദ്രന്മാരും അവരുടെ ആനകളും, കുതിരകളും ആ ഘോരമായ സമയത്ത് അടുത്തുകൂടുകയും പരസ്പരം ഏറ്റുമുട്ടുകയും ചെയ്തു. അപ്പോൾ കാറ്റിൽ ക്ഷോഭിച്ച കടൽപോലെ സൈന്യം ഇളകിമറിഞ്ഞു. രോമാഞ്ചമഞ്ചുന്നമട്ടിൽ ആഘോഷം ഭീമമായി പൊങ്ങിയപ്പോൾ ഭയങ്കരനായ ഭീമൻ കാളക്കൂറ്റനെപ്പോലെ അലറി. ശംഖഭേരീരവങ്ങളും, ആനക്കൂട്ടങ്ങളുടെ ചിന്നംവിളികളും, സൈനികരുടെ ആർപ്പുവിളികളും മുഴങ്ങിയിരുന്നുവെങ്കിലും അതിനെയെല്ലാം അതിലംഘിച്ച് ഭീമന്റെ ഭീമമായ സിംഹനാദം പൊങ്ങിക്കേൾക്കുമാറായി. അനേകായിരം അശ്വങ്ങളുടെ ഹ്രേഷണത്തേയും മറ്റ് ശബ്ദങ്ങളേയും ഭീമന്റെ അട്ടഹാസം വിജയിച്ചു. അവന്റെ ശബ്ദംകേട്ടപ്പോൾ സൈന്യങ്ങളൊക്കെ കിടുകിടാ വിറച്ചു. ഇടിവെട്ടുന്ന കൊടുങ്കാറ്റിലെ, കടുനാദംപോലെ ഭൂമിയിട്ടു കുലുക്കി. സകല വാഹനങ്ങളും (ആന, കുതിര മുതലായവ) മലമൂത്രങ്ങൾ വിസർജ്ജിച്ചു. സിംഹത്തിന്റെ ശബ്ദംകേട്ട മാനുകളെപ്പോലെ കിടിലംകൊണ്ടു. ഭയങ്കരമായ കാർമേഘംപോലെ കൊടുങ്കാറ്റിൽ ആർത്തിരമ്പി ഭീഷണമായ രൂപംപൂണ്ട ഭീമസേനൻ നിന്റെ മക്കളെ വിറപ്പിക്കുമാറ് പാഞ്ഞടുത്തു. ആ മഹാരഥൻ അടുക്കാൻതുടങ്ങിയപ്പോൾ ഭവാന്റെ മക്കൾ അവനെ ശരങ്ങൾ ചൊരിഞ്ഞ് സൂര്യനെ മേഘം മറയ്ക്കുന്നവിധം മൂടി. ഭവാന്റെ പുത്രന്മാരായ ദുര്യോധനൻ, ദുർമ്മുഖൻ, ദുസ്സഹൻ, ശലൻ, ദുശ്ശാസനൻ, ദുർമ്മർഷണൻ, വിവിംശതി, ചിത്രസേനൻ, വികർണ്ണൻ, പുരുമിത്രൻ, ജയൻ എന്നിവരും, ഭോജൻ, സൗമദത്തി എന്നിവരും മിന്നൽചേർന്ന കാർമേഘംപോലെ വലിയ വില്ലു കുലച്ച് ഉറയൂരിയ പാമ്പുപോലുള്ള അസ്ത്രങ്ങളെടുത്തു. അപ്പോൾ ദ്രൗപദീപുത്രന്മാരും മഹാരഥനായ അഭിമന്യുവും, നകുലൻ, സഹദേവൻ, ധൃഷ്ടദ്യുമ്നൻ എന്നിവരും കൂർത്ത ശരങ്ങൾ എയ്ത് അവരെ കഠിനമായി വേദനിപ്പിച്ചുകൊണ്ട് ധാർത്തരാഷ്ട്രന്മാരുമായി എതിർത്തു. ശക്തമായ വജ്രങ്ങൾ അദ്രിശൃംഗങ്ങളിൽ എന്നപോലെ അവർ മൂർച്ചയേറിയ ശരങ്ങൾ തുടരെത്തുടരെ പ്രയോഗിച്ചു.

കടുത്ത ഞാണൊലിയോടുകൂടിയ കഠിനമായ പ്രഥമ യുദ്ധത്തിൽ ഭവാന്റെ കൂട്ടരിലും ശത്രുക്കളുടെ കൂട്ടരിലും ആരും തന്നെ പിൻതിരിയുകയുണ്ടായില്ല. അതിൽ ഞാൻ ദ്രോണശിഷ്യന്മാരുടെ അത്ഭുതമായ കൈവേഗം കണ്ടു. ലക്ഷ്യം അറുത്ത്, ശരനിര ഊന്നിയെയ്തുകൊണ്ടിരിക്കുന്ന നേരത്ത് കൂകിക്കൊണ്ടിരിക്കുന്ന ഉഗ്രചാപങ്ങളുടെ കൂജിതം തുടർന്ന് കേട്ടുകൊണ്ടിരുന്നു. ദീപ്തമായ ബാണങ്ങൾ ആകാശത്ത് നക്ഷത്രങ്ങൾപോലെ ചിന്നിമിന്നി. കാണേണ്ട കാഴ്ചതന്നെയാണ് ജ്ഞാതികൾ തമ്മിലുള്ള ആ ഭീമമായ പോരാട്ടം. പരസ്പരം കുറ്റം ചെയ്തവരെപ്പോലെ വലിയ ക്രോധത്തോടുകൂടി തമ്മിൽത്തിരക്കി മഹാരഥന്മാർ കൈമെയക്കി. ആന, തേര്, കുതിര എന്നിവയാൽ ഇളകുന്ന കുരുപാണ്ഡവസൈന്യങ്ങൾ പോരിൽ ചിത്രപടത്തിൽ പകർത്തിയപോലെ പ്രശോഭിച്ചു.

ഉടനെ മഹാവീരന്മാരായ രാജാക്കന്മാർ അവരുടെ നെടിയ വില്ലെടുത്ത് പടുവായ നിന്റെ പുത്രന്റെ കല്പനപ്രകാരം പടയോടുകൂടി അടുത്തു. അവർ പാഞ്ഞേറ്റ സമയത്ത് ആനകളും കുതിരകളും ഇടകലർന്നു സിംഹനാദാരവത്തോടെ ശംഖഭേരീരവവും കൂടിച്ചേർന്ന് ഘോഷം മൂത്തു. ശരങ്ങളാകുന്ന മുതലകളും, ധനുസ്സാകുന്ന ആനകളും, വാളുകളാകുന്ന ആമകളും, കിഴക്കൻകാറ്റാകുന്ന വേലിയേറ്റവും ചേർന്ന് ആ ആരവം പ്രക്ഷുബ്ധമായ സമുദ്രത്തിന്ന് തുല്യമായി യുധിഷ്ഠിരൻ കല്പിച്ചുവിട്ട അസംഖ്യം പൃഥ്വീശന്മാർ ഭവാന്റെ സേനയിൽ കുതിച്ചുകയറി. അങ്ങനെ രണ്ടു സൈന്യത്തിലും തീവ്രമായ സൈന്യസംഘട്ടനമുണ്ടായി. പടകൊണ്ട് പൊടിപൊങ്ങി സൂര്യൻ മറഞ്ഞു.

പോരാടിയും, തോറ്റും, ഉടഞ്ഞുതകർന്നും, നേരേയും അടുത്തും വീണ്, രണ്ടു സൈന്യത്തിലും വളരെ നാശമുണ്ടായി. അതിൽ ഏതിലാണ് കൂടുതൽ നാശമുണ്ടായതെന്നു പറയുവാൻ വയ്യ. അതിഭീഷണമായ ആ പോരാട്ടം കൊടുമ്പിരിക്കൊണ്ടപ്പോൾ അതിൽ സർവ്വയോധരിലുംവെച്ച് ഭവാന്റെ അച്ഛൻ (ഭീഷ്മൻ) അധികമായി ശോഭിക്കുന്നതു കാണാമായിരുന്നു."

**45. ദ്വന്ദ്വയുദ്ധം – രണ്ടു പക്ഷത്തിലേയും സൈന്യങ്ങൾ തമ്മിലുള്ള ദ്വന്ദ്വയുദ്ധം –** സഞ്ജയൻ പറഞ്ഞു: "രാജാവേ, അന്നത്തെ ദിവസം വളരെ രൗദ്രമായിരുന്നു. അന്ന് ഉച്ചയാകുന്നതുവരെ നടന്ന ഘോരമായ യുദ്ധത്തിൽ അനവധി രാജാക്കന്മാരുടെ ദേഹം കീറിമുറിഞ്ഞു. കുരുക്കളും സൃഞ്ജയന്മാരും തമ്മിൽ ഭയങ്കരമായ ഏറ്റുമുട്ടൽ നടന്നു. സിംഹങ്ങളെപ്പോലെ ജയോദ്യതരായി പോരാടിക്കൊണ്ടിരിക്കുന്ന അവരുടെ ഗർജ്ജനംകൊണ്ട് ഭൂമിയൊക്കെ മാറ്റൊലിക്കൊണ്ടു കുലുങ്ങി. ശംഖധ്വനിയോടുകൂടി ആയുധങ്ങളുടെ ഝണഝണല്ക്കാരവും സിംഹാരവങ്ങളും ചേർന്നുള്ള ആ ആരവം ഇരമ്പി. ചാപങ്ങളുടെ ജ്യാഘോഷവും, കൈയുറയിൽത്തട്ടുന്ന ശബ്ദവും കാലാളുകൾ നടക്കുമ്പോഴുണ്ടാകുന്ന ശബ്ദവും കുതിരകളുടെ കുളമ്പടിശബ്ദങ്ങളും വടികൾ തോട്ടികൾ മുതലായവ വീഴുമ്പോഴുണ്ടാകുന്ന ശബ്ദവും ആയുധങ്ങളുടെ ഝണല്ക്കാരവും തമ്മിൽ പാഞ്ഞുകുത്തുന്ന ആനകളുടെ കഴുത്തുകളിലെ ഘണ്ടാനാദവും കൂടിക്കലർന്ന ശബ്ദഘോഷങ്ങൾ മുഴങ്ങുമ്പോൾ തേരിന്റെ ശബ്ദം അവയോടിടകലർന്ന് ഇടിമുഴക്കംപോലെ ലോകമിട്ട് വിറപ്പിച്ചും രോമാഞ്ചമഞ്ചുമാറ് ഈ ഘോഷംമുഴങ്ങി. സകല യോദ്ധാക്കളും ജീവനിൽ കൊതിവെടിഞ്ഞ് ഉയർന്ന കൊടികാട്ടി പാണ്ഡുപുത്രന്മാരുമായി പോരാടി.

ഈ സമയത്ത് ഭീഷ്മൻ അർജ്ജുനന്റെനേരെ കാലദണ്ഡംപോലെയുള്ള വില്ലുമായി എതിർത്തു. അപ്പോൾ വിശ്വവിശ്രുതമായ ഗാണ്ഡീവമെടുത്ത് അർജ്ജുനനും നേരിട്ടു, പരസ്പരം കൊല്ലുവാൻ ഒരുങ്ങി നില്ക്കുന്ന ആ മഹാധനുർദ്ധരന്മാർ ഏറ്റു

മുട്ടിയപ്പോൾ ഭീഷ്മന് അർജ്ജുനനെ ഇളക്കുവാൻ കഴിഞ്ഞില്ല. അപ്രകാരംതന്നെ അർജ്ജുനൻ ഭീഷ്മനേയും പ്രകമ്പിപ്പിക്കുകയുണ്ടായില്ല. മഹാവില്ലാളിയായ സാത്യകി കൃതവർമ്മാവിനോട് ഏറ്റുമുട്ടി. അവർ രോമഹർഷണമായ ഒരു പോരാട്ടം നടത്തി. അവർതമ്മിൽ മുറിപ്പെടുത്തി ഘോരമായ ശരങ്ങൾ എയ്തു. അവർ രണ്ടുപേരും സർവ്വാംഗവും അമ്പേറ്റ് വസന്തത്തിൽ പൂത്തു നില്ക്കുന്ന മുരുക്കുകൾപ്പോലെ പ്രശോഭിച്ചു. മഹാരഥനായ ബൃഹത്ബലനോട് അഭിമന്യു പോരാടി. കോസലാധിപൻ അഭിമന്യുവിന്റെ മഹാധ്വജം മുറിച്ചു സൂതനേയും വീഴ്ത്തി. സാരഥി വീണപ്പോൾ കോപത്തോടുകൂടി സൗഭദ്രൻ ഒമ്പതു ശരങ്ങൾ ബൃഹത്ബലനിൽ പ്രയോഗിച്ചു. മൂർച്ചകൂടിയ രണ്ടു ഭല്ലങ്ങൾ എയ്തു. ഒന്നുകൊണ്ട് ധ്വജവും മറ്റേതിനാൽ പിൻസൂതനേയും വീഴ്ത്തി. തമ്മിൽച്ചൊടിച്ചു പോരാടി തമ്മിൽത്തമ്മിൽ മുറിവേല്പിച്ചു.

മാനിയും, ദീപ്തനും, ബദ്ധവൈരനുമായ ഭവാന്റെ പുത്രൻ ദുര്യോധനൻ ഭീമസേനനുമായി ഏറ്റുപൊരുതി. ആ വീരന്മാർ രണ്ടുപേരും നരശാർദ്ദൂലന്മാരും ശക്തന്മാരുമായ കുരുപുംഗവന്മാരാണല്ലോ. അവർ പടത്തലയ്ക്കൽ പരസ്പരം പ്രയോഗിച്ചു. ചിത്രയോധികളും യോഗ്യരുമായ അവർ തമ്മിൽ പോരാടുന്നതു കണ്ട് എല്ലാവർക്കും ആശ്ചര്യമുണ്ടായി. ദുശ്ശാസനൻ ബലവാനായ നകുലനോടേറ്റ് മർമ്മംകീറുന്ന അസംഖ്യം കൂർത്തുമൂർത്ത ബാണങ്ങളെയ്തു. അവന്റെ കൊടിയും, വില്ലും, അമ്പും മാദ്രീപുത്രൻ കൂർത്തുമൂർത്ത അമ്പെയ്തു ചിരിച്ചുകൊണ്ട് അറുത്തു. അവന്റെ ദേഹത്തിൽ ഇരുപത്തഞ്ചു ക്ഷുദ്രകങ്ങൾ പ്രയോഗിച്ചു. പോരിൽ ദുർദ്ധർഷനായ ഭവാന്റെ പുത്രൻ നകുലന്റെ കൊടിയും, അശ്വങ്ങളേയും ബാണമെയ്തു വീഴ്ത്തി. ദുർമ്മുഖൻ ശക്തനായ സഹദേവനോടേറ്റു കിണഞ്ഞ് എതിർക്കുന്ന അവനിൽ ശരവർഷം തൂകി. വീരനായ സഹദേവൻ ദുർമ്മുഖന്റെ സൂതനെ കൂർത്തുമൂർത്ത ശരമെയ്ത് വീഴ്ത്തി. പോരിൽ യുദ്ധദുർമ്മദരായ അവർ പരസ്പരം ഏറ്റ്, ചെയ്തതിന്ന് എതിർ ചെയ്തുകൊണ്ട്, ശരൗഘങ്ങളാൽ ആകെ ത്രസിപ്പിച്ചു. യുധിഷ്ഠിരരാജാവ് മദ്രരാജാവിനോടേറ്റു. അവന്റെ വില്ല് മദ്രരാജാവ് രണ്ടായി ഖണ്ഡിച്ചു. മുറിഞ്ഞ വില്ലുപേക്ഷിച്ച് കുന്തീപുത്രനായ യുധിഷ്ഠിരൻ ഉറപ്പും ഊക്കുമുള്ള മറ്റൊരു വില്ലെടുത്തു. ക്ഷണത്തിൽ മൂർച്ചകൂട്ടിയ ശരങ്ങളുടെ വർഷംകൊണ്ട് മദ്രരാജാവിനെ മൂടി, നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. ധൃഷ്ടദ്യുമ്നൻ ദ്രോണന്റെനേരെ പാഞ്ഞടുത്തു. ദ്രോണൻ ചൊടിച്ച് അവന്റെ പ്രാണനെ പ്രഹരിക്കുവാനായി പ്രയോഗിക്കുന്ന അവന്റെ വില്ലിനെ മൂന്നു കഷണമായി മുറിച്ചു. കാലദണ്ഡംപോലെയുള്ള മഹാഘോരമായ ശരത്തെയും യുദ്ധത്തിൽ എയ്തുവിട്ടു. അത് അവന്റെ ദേഹത്തിൽ തറച്ച് പൂണ്ടു പോയി. ഉടനെ മറ്റൊരു വില്ലെടുത്ത് പതിന്നാലു ശരങ്ങൾകൊണ്ട് ദ്രോണനെ ദ്രുപദപുത്രൻ പ്രഹരിച്ചു. അവർ തമ്മിൽ കഠിനമായ യുദ്ധം നടന്നു.

ശക്തനായ ഭൂരിശ്രവസ്സിനോട് ശംഖൻ ഏറ്റു. രാജാവേ, അവൻ എതിർത്തേറ്റ് 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. അവന്റെ വലംകൈ ആ വീരൻ ഉണർന്നു. ഭൂരിശ്രവസ്സ് ശംഖന്റെ പൂണെല്ലിൽ ശരംവിട്ടു, അവർ തമ്മിലുള്ള പോരാട്ടം രാജാവേ, ഭയങ്കരമായി നടന്നു. പണ്ടു ഗർവ്വോടുകൂടി വൃത്രശക്രന്മാർ തമ്മിലെന്നപോലെ യുദ്ധം നടന്നു.

ക്രുദ്ധനായ ബാൽഹീകനെ ക്രുദ്ധനായ ധൃഷ്ടകേതു പാഞ്ഞേറ്റു. ബാൽഹീകൻ ധൃഷ്ടകേതുവിനെ അസംഖ്യം ശരങ്ങൾ എയ്തു മൂടി സിംഹത്തെപ്പോലെ അലറി. ചേദിരാജാവു ചൊടിച്ച് ഒമ്പതു ശരങ്ങൾ ബാൽഹീകരാജാവിൽ ഉടനെ എയ്തു. ആനകൾ തമ്മിലെന്നപോലെ അവർ പരസ്പരം ഇടഞ്ഞു പോരാടി. ക്രുദ്ധരായ അവർ ആ പോരിൽ ആർത്തുകൊണ്ടു ചൊടിച്ച് കുജനും ബുധനുമെന്നപോലെ തമ്മിൽ പോരാടി.

ക്രൂരകർമ്മാവായ അലംബുഷരക്ഷസ്സിനോട്, ശക്രൻ, വലനോടെന്നപോലെ ഘടോൽക്കചൻ ഉഗ്രമായി ഏറ്റുമുട്ടി. ശക്തനായ ആ രാക്ഷസനെ ക്രുദ്ധനായ ഘടോൽക്കചൻ കൂർത്തുമൂർത്ത തൊണ്ണൂറ് അമ്പുകൾ വിട്ട് അർദ്ദിപ്പിച്ചു. അലംബുഷൻ പോരിൽ ഊക്കുകൂടിയ ഭൈമസേനിയെ മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ട് പലപാട് പിളർന്നു. അമ്പേറ്റു മുറിഞ്ഞ അവൻ പോരിൽ ദേവാസുരയുദ്ധത്തിൽ വലനും ശക്രനുംപോലെ ശോഭിച്ചു.

ശക്തിമാനായ ശിഖണ്ഡി ശക്തിമാനായ ദ്രൗണിയുമായി ഏറ്റുമുട്ടി. കോപിച്ചുവന്ന് എതിർത്ത അവനെ അശ്വത്ഥാമാവ് കൂർത്തുമൂർത്ത എഴുത്താണിയമ്പെയ്തു കുലുക്കിവിട്ടു. ശിഖണ്ഡി ദ്രോണപുത്രനെ ഊട്ടി ചാണയ്ക്കുവെച്ച ശരങ്ങൾകൊണ്ട് പ്രഹരിച്ചു. അവർ പരസ്പരം പലതരത്തിൽ ശരങ്ങൾ പ്രയോഗിച്ചു. വാഹിനീനാഥനായ വിരാടൻ ശൂരനായ ഭഗദത്തനുമായി ഏറ്റ് എതിർത്തു. ശക്തിയായ പോരാട്ടം നടന്നു. വിരാടൻ ഭഗദത്തനിൽ ചൊടിയോടുകൂടി പർവ്വതത്തിൽ മഹാമേഘംപോലെ ശരവർഷം ചൊരിഞ്ഞു. ഉടനെ ഭഗദത്തൻ വിരാടരാജാവിനെ, ഉദിച്ചുവരുന്ന സൂര്യനെ കാറുകളാലെന്നപോലെ ശരങ്ങൾകൊണ്ടു മൂടി.

കേകയനായ ബൃഹൽക്ഷത്രനോട് ശാരദ്വതനായ കൃപൻ ഏറ്റു പൊരുതി. ശരവർഷംകൊണ്ട് കൃപൻ അവനെ മൂടി. കേകയൻ ഗൗതമനിലും ക്രുദ്ധനായി ശരങ്ങൾ ചൊരിഞ്ഞു മൂടി. അവർ തമ്മിൽ പോരാടി അശ്വങ്ങളെ കൊന്നു. വില്ലുകൾ അറുത്തു. തേരു പൊയ്പോയ അവർ രണ്ടുപേരും തങ്ങളിൽ വാളുമായി അടുത്തു. അവരുടെ യുദ്ധം ഘോരരൂപവും ഭയങ്കരവുമായിരുന്നു. ദ്രുപദൻ സിന്ധുരാജാവായ ജയദ്രഥനോട് ഏറ്റു. 'ഹൃഷ്ടരൂപൻ ഹൃഷ്ടരൂപനോട്' അങ്ങനെ അവർ പരസ്പരം പോരാടി.

സിന്ധുരാജാവ് ദ്രുപദനെ മൂന്നു ശരങ്ങൾകൊണ്ട് എയ്തു. ദ്രുപദൻ അവനേയും എതിർത്ത് എയ്തു. ഘോരമായ പോരാട്ടം അവർ തമ്മിൽ നടന്നു. ശുക്രനും കുജനുംതമ്മിലെന്നപോലെ ആ പോരാട്ടം കാണുവാൻ വളരെ രസമായിരുന്നു. അങ്ങയുടെ തനയനായ വികർണ്ണൻ ശക്തനായ സുതസോമനുമായി ശക്തങ്ങളായ കുതിരകളുമായി ഏറ്റു. അങ്ങനെ യുദ്ധം ഘോരമായി നടന്നു. വികർണ്ണൻ അമ്പെയ്ത് സുതസോമനെ ഇളക്കുന്നതിന്ന് സമർത്ഥനായില്ല. എന്നാൽ വികർണ്ണനെ ഇളക്കുന്നതിന്നു സുതസോമനും കഴിഞ്ഞില്ല. അത് ഒരു അത്ഭുതമായി കൊണ്ടാടി. സുശർമ്മനെ ചേകിതാനൻ പാണ്ഡവന്മാർക്കുവേണ്ടി പാഞ്ഞു ചെന്ന് എതിർത്തു. സുശർമ്മാവ് രഥിയായ ചേകിതാനനെ വലിയ ശരവർഷംകൊണ്ട് പോരിൽ തടുത്തു. ചേകിതാനൻ ചൊടിയോടുകൂടി ആ മഹായുദ്ധത്തിൽ സുശർമ്മനെ കാർമേഘം മലയെ എന്നപോലെ വളരെ ശരങ്ങൾ വർഷിച്ചു മൂടി. പരാക്രമിക്കുന്ന ശകുനി വിക്രാന്തനായ പ്രതിവിന്ധ്യനെ, സിംഹം മത്തദ്വീപത്തെയെന്നപോലെ ഏറ്റ് എതിർത്തു. കൂർത്ത് അമ്പെയ്ത് ആ സൗബലനെ ക്രുദ്ധനായ ധർമ്മപുത്രൻ, ദേവേന്ദ്രൻ ദൈത്യനെ എന്നവിധം സംഗരത്തിൽ പിളർന്നു. പിന്നെ ശകുനി പ്രതിവിന്ധ്യനെ ആ രണത്തിൽ ഏറ്റുമുട്ടി. തമ്മിൽ പോരാടി ദേഹങ്ങൾ പരസ്പരം മുറിപ്പെടുത്തി. കാംബോജരാജാവ് സുദക്ഷിണനുമായി ഏറ്റു. സഹദേവന്റെ പുത്രനെ സുദക്ഷിണൻ മൈനാകമലയോടെന്നപോലെ, ഇളക്കുവാൻ ശ്രമിച്ചിട്ടു ഫലിച്ചില്ല. കാംബോജനെ ശ്രുതകർമ്മാവു കോപിച്ച് അർദ്ദിപ്പിക്കുന്നവിധം ശരവർഷങ്ങൾ തൂകി. ഇരാവാൻ ക്രുദ്ധനായി ശ്രുതായുസ്സിനോട് ഏറ്റുമുട്ടി. പരന്തപനായ അർജ്ജുനപുത്രൻ അവന്റെ അശ്വങ്ങളെയൊക്കെ സംഹരിച്ചു. ആ ബലവാൻ ഊക്കിലൊന്ന് ആർത്തപ്പോൾ സേനകൾ അവനെ പുകഴ്ത്തി. ശ്രുതായുസ്സ് ചൊടിച്ച് അർജ്ജുനപുത്രന്റെ കുതിരകളെ ഗദാഗ്രംകൊണ്ട് അടിച്ചുകൊന്നു. അങ്ങനെ യുദ്ധം ഭയങ്കരമായി നടന്നു. സേനകളോടുകൂടിയ തേരാളിവീരനായ കുന്തിഭോജനുമായി വിന്ദാനുവിന്ദരായ ആവന്ത്യന്മാർ എതിർത്ത് ഏറ്റു. ആ പോരാട്ടത്തിൽ അവരുടെ അത്ഭുതവിക്രമം അവർ ദർശിച്ചു. അവർ പെരുമ്പടയോടുകൂടി ഉറച്ചുനിന്നു പൊരുതി. അനുവിന്ദൻ ഗദയെടുത്ത് കുന്തിഭോജനെ അടിച്ചു. അവനെ ശരജാലംകൊണ്ട് കുന്തിഭോജനും മൂടി. കുന്തിഭോജപുത്രൻ വിന്ദന്റെ നേരെ വളരെ ബാണങ്ങൾ വിട്ടു. അവർ തമ്മിലുണ്ടായ യുദ്ധം വിസ്മയാവഹമായിരുന്നു.

അഞ്ച് കേകയരാജാക്കളോട് അഞ്ച് ഗാന്ധാരന്മാർ സൈന്യങ്ങളോടുകൂടി എതിർത്തു. തേരാളിയായ ഉത്തരനെ നിന്റെ പുത്രനായ വീരബാഹു എതിർത്തു കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് എയ്തു. കൂർത്തുമൂർത്ത അമ്പുകൾ ഉത്തരനും ആ വീരന്മാരിൽ പ്രയോഗിച്ചു. ഉലൂകനോട് ചേദിരാജാവ് പാഞ്ഞ് ഏറ്റു. രോമം പിളരുമാറ് നിശിതമായ ശരങ്ങളാൽ അവന്റെനേരെ ഉലൂകനും എയ്തു.

അവർ തമ്മിൽ പോര് ഘോരമായി നടന്നു. അവർ തമ്മിൽ ചൊടിച്ച് ഉടനുടൻ പരസ്പരം ദേഹംകീറുമാറ് പോരാടി. ആന, തേര്, കുതിര, കാലാളുകൾ ഇവർ തമ്മിൽ ഭയങ്കരമായ ദ്വന്ദ്വയുദ്ധം നടന്നു. മുഹൂർത്തസമയം ആ യുദ്ധം ഭംഗിയായി നടന്നു. പിന്നെ ആകെ കമ്പിച്ചതുകൊണ്ട് ഒന്നും അറിയാത്തമട്ടായി.

ആന ആനയോടും, തേര് തേരോടും, കുതിര കുതിരയോടും, കാലാൾ കാലാളോടും ഇടഞ്ഞു. പിന്നെ ദുർദ്ധർഷതരമായ ആ രണം കലമ്പലായി. അവിടെ അന്യോന്യം ശൂരന്മാർ ഏറ്റ് എതിർത്തതിൽ ആകെ അവ്യക്തമായി, ബഹളമായി.

ദേവർഷിമാരും സിദ്ധചാരണസംഘങ്ങളും അവിടെയെത്തി. ദേവാസുരംപോലെ ആ ഘോരമായ സംഗരം നടന്നു. പിന്നെ വളരെ ആനകളും വളരെ തേരുകളും അശ്വജാലങ്ങളും കാലാളുകളും പരസ്പരം പോരാടി. അങ്ങുമിങ്ങും തേരും ആനകളും പദാതികളും, കുതിരക്കാരും വീണ്ടും പൊരുതുന്നതു കാണുവാൻ സാധിച്ചു."

**46. സങ്കുലയുദ്ധം - രണ്ടു പക്ഷത്തിലേയും സൈന്യങ്ങൾ തമ്മിലുള്ള സങ്കുലയുദ്ധം** - സഞ്ജയൻ പറഞ്ഞു: "നൂറും ആയിരവും കാലാൾനിര അതിരുവിട്ട് പൊരുതിയതിന്റെ ചരിത്രവും ഞാൻ പറയാം. പോരാട്ടം കൊടുമ്പിരിക്കൊണ്ട സമയത്ത് മകൻ അച്ഛനെ കണ്ടില്ല. അച്ഛൻ മകനേയും കണ്ടില്ല. ചേട്ടൻ അനുജനെ കണ്ടില്ല. അമ്മാവൻ മരുമകനെ കണ്ടില്ല. മരുമകൻ അമ്മാവനെക്കണ്ടില്ല. അങ്ങനെ ഇഷ്ടൻ ഇഷ്ടനേയും കണ്ടില്ല. പാണ്ഡവന്മാർ കുരുക്കളിൽ ആവേശത്തോടുകൂടി ഏറ്റ സമയത്ത് അവർ പരസ്പരം ആർ ആരോട് എന്നതു തന്നെ അറിയാതെ മതിമറന്നു പോരാടി. ചിലർ തേർക്കൂട്ടത്തിൽ തേരോടിച്ചു ചെന്ന് ഏറ്റു. ചിലർ നുകംകൊണ്ടു നുകം മുട്ടിച്ച് വാശിയോടെ ചൊടിച്ച് ഏറ്റു. അച്ചുതണ്ടുകൊണ്ട് അച്ചുതണ്ടു മുട്ടിച്ചും, കൂബരം കൂട്ടിമുട്ടിച്ചും, തമ്മിൽ കൊല്ലാൻ ഉറച്ചുകൊണ്ടു പോരാടി. തേരു ചെന്ന് ഏറ്റുമുട്ടി ചില തേരുകൾ തകർന്ന് ഇളകാതായി. മദംചാടുന്ന മദയാനകൾ മദയാനകളോട് കോപത്തോടെ കൊമ്പുകൊണ്ടു പരസ്പരം കുത്തിപ്പിളർന്നു. കൊടിനാട്ടി കൂറയാട്ടുന്ന കൊമ്പന്മാർ പരസ്പരം ഏറ്റ് കൊമ്പു കുത്തിത്താഴ്ത്തുകയാൽ ചിന്നംവിളി മുഴക്കി. അഭ്യസിപ്പിച്ച ആനകൾ തോമരാങ്കുശങ്ങൾ ഏറ്റു പ്രഭിന്നങ്ങളായി മറ്റു ഹസ്തികളോട് ഏറ്റുമുട്ടി, ദേഹംപിളർന്ന്, ക്രൗഞ്ചങ്ങളെപ്പോലെ ശബ്ദിച്ച്, പത്തുദിക്കിലും പാഞ്ഞോടി. നന്നായി ഇണങ്ങിയ കൊമ്പന്മാർ മദംചാടുന്ന മുഖത്തോടുകൂടി, ഇഷ്ടി, തോമരം, നാരാചം എന്നിവയേറ്റു മർമ്മംപിളർന്നു വേദനിച്ച്, ചിന്നംവിളിയോടെ ചത്തുവീണു. ഭയങ്കരമായി അലറി. ചില ഗജങ്ങൾ പത്തുദിക്കിലേക്കും ഓടി. മാർവിരിഞ്ഞവരും ആയുധമെടുത്തവരുമായ ആനക്കാരും, കാവല്ക്കാരും, ഋഷ്ടിയാലും, വില്ലിനാലും, നല്ല വെണ്മഴുവാലും, ഗദയാലും, ഭിണ്ഡിപാലത്താലും, തോമരത്താലും, ഇരുമ്പുലക്കയാലും, നീണ്ടുവിളങ്ങുന്ന വാളിനാലും പരസ്പരം കൊല്ലുവാനൊരുങ്ങി കൈ മെയ് മറന്നു പോരാടി. മനുഷ്യരക്തത്തിൽക്കുളിച്ച വാളുകൾ, ആ ശൂരന്മാർ പരസ്പരം പാഞ്ഞടുക്കുമ്പോൾ, തിളങ്ങുന്നതായിക്കണ്ടു. വീരന്മാരായ യോദ്ധാക്കൾ കൈകൊണ്ടുലച്ചുവീശുന്ന വാളുകൾ, ശത്രുമർമ്മങ്ങളിൽ വീഴുമ്പോൾ ബഹളമായ ശബ്ദമുണ്ടായി. ഗദാമുസലങ്ങൾ ഏറ്റ് നടു ഒടിഞ്ഞവരും, വാളുകൾകൊണ്ടു വെട്ടേറ്റവരും, ആനകൾ കുത്തിപ്പിളർന്നവരും, വലിയ കരീന്ദ്രന്മാരുടെ ചവിട്ടേറ്റവരുമായ യോദ്ധാക്കൾ ജനങ്ങളുടെ ആർപ്പുവിളികൾക്കിടയിൽ പ്രേതങ്ങളെപ്പോലെ ഭയദമായി, അവ്യക്തമായി, ഞരങ്ങിപ്പറയുന്നതു കേൾക്കുമാറായി. ചാമരം ചാർത്തിയ കുതിരകളെ ഓടിച്ച് അശ്വഭടന്മാർ ഹംസങ്ങൾ പറക്കുന്നമാതിരി തമ്മിൽ പാഞ്ഞേറ്റു. അവർ ചാട്ടുന്ന പൊന്നണിഞ്ഞ മഹാപ്രാസങ്ങൾ തീക്ഷ്ണമായി തെളിഞ്ഞ് ഊക്കിൽ പന്നഗങ്ങൾപോലെ ചാടുന്നതായി കാണാൻ തുടങ്ങി. ഊക്കേറിയ അശ്വങ്ങളാൽ ചിലർ തേരുകളുടെ അടുത്തു ചെന്ന് ഏറ്റു. തേരാളികളുടെ തല വീരന്മാരായ അശ്വസാദികൾ ഖണ്ഡിച്ചു. പല സാദികളെ മൂർച്ചകൂടിയ ഭല്ലങ്ങളാൽ തേരാളികൾ അമ്പിന്റെ മാർഗ്ഗത്തിലെത്തുന്ന സമയത്ത്, കൊന്നുവീഴ്ത്തി. പൊന്നണിഞ്ഞ ആനകൾ മിന്നലണിഞ്ഞ കാർമേഘങ്ങൾപോലെ ചീറിപ്പാഞ്ഞ് ശത്രുഗജങ്ങളെ തട്ടിവീഴ്ത്തി. പരസ്പരം ചവിട്ടിയരച്ചു. യോദ്ധാക്കളുടെ കുന്തങ്ങളേറ്റ് ആനകൾ പള്ളകീറി വേദനിച്ച് ആർത്തുവിളിച്ചു. കുതിരകളോടുകൂടിയ സാദികളെ ചില ഗജങ്ങൾ പിടിച്ച് മർദ്ദിച്ച് ആ ബഹളമായ ഭൈരവയുദ്ധത്തിൽ വലിച്ചെറിഞ്ഞു. അശ്വഭടന്മാരെ ആനകൾ കൊമ്പിൽ കുത്തിക്കോർത്തു. കൊടിയോടുകൂടെയുള്ള തേർക്കൂട്ടത്തിൽക്കടന്ന് മത്തഗജേന്ദ്രന്മാർ തച്ചുടച്ച് പൗരുഷത്തോടെ ചുറ്റി. ആനകൾ കാലുകൾകൊണ്ടും, തുമ്പിക്കരംകൊണ്ടും, കൊമ്പുകൾകൊണ്ടും പലപ്രകാരത്തിൽ സാദികളെ ചവിട്ടിയും, തല്ലിയും, കുത്തിക്കോർത്തും കൊന്നുവീഴ്ത്തി. ആ യുദ്ധത്തിൽ ആനക്കാരും, കുതിരക്കാരും എയ്യുന്ന തീക്ഷ്ണബാണങ്ങൾ ആനകളുടെ നെറ്റിയിലും, ദേഹത്തിലും, പള്ളകളിലും ചെന്നേറ്റ് പാമ്പുകൾ പോലെ തുളഞ്ഞുകയറി. അപ്രകാരംതന്നെ യോദ്ധാക്കളുടേയും, കുതിരകളുടേയും ദേഹങ്ങളിലും തീക്ഷ്ണമായ വേലുകൾ തുളഞ്ഞു കയറി. വീരന്മാർ ചാട്ടിവിട്ട വേലുകൾ കൊള്ളിമീൻപോലെ ജ്വലിച്ചു പാഞ്ഞു. നരിത്തോലും പുലിത്തോലുമായ വാളുറകളിൽ നിന്നു വാളുകൾ വലിച്ചെടുത്തു ചിലർ ശത്രുക്കളെ വെട്ടി. വാളുകൾ ചെന്നേറ്റ് പാർശ്വം അരിഞ്ഞും ചിലർ വാൾപ്പയറ്റിൽ വൈദഗ്ദ്ധ്യം കാട്ടി. ചിലർ വെണ്മഴുകൊണ്ടു വെട്ടി. ചിലർ ആനകളെ വീഴ്ത്തി. ചിലർ തേരുകളേയും വീഴ്ത്തി. ചിലർ പരസ്പരം വലിച്ചിഴച്ചു. ചിലർ ശബ്ദം കേട്ടിടത്തേക്കു പാഞ്ഞു. ആന കുത്തിപ്പിളർന്നും, മഴുകൊണ്ടുള്ള വെട്ടേറ്റും, ആനയുടെ ചവിട്ടേറ്റും, കുതിരകൾ ദേഹത്തിൽക്കയറിയും, തേരിന്റെ ചക്രം കയറി മുറിഞ്ഞും യോദ്ധാക്കൾ ഭയങ്കരമായി 'അമ്മേ, അച്ഛാ, ചേട്ടാ, പൊന്നേ, മോനേ, അമ്മാവാ, അളിയാ, പാപ്പാ, ഇളയച്ഛാ, മുത്തച്ഛാ' തുടങ്ങിയ നിലവിളികൾ പൊങ്ങി. കുടൽചാടി ചിലർ ഞരങ്ങി. തുട മുറിഞ്ഞു ചിലർ നിലവിളിച്ചു. കൈകൾ അറ്റ് ചിലർ അലറി. വാരിയെല്ലൊടിഞ്ഞും നട്ടെല്ലു തകർന്നും ചിലർ ദാഹിച്ചും. ജനങ്ങൾ നിലവിളികൂട്ടി. ദാഹിച്ചു വലഞ്ഞു ഗതികെട്ടു വീണ് 'വെള്ളം! വെള്ളം' എന്നു തൊണ്ടവരണ്ടു ശബ്ദിച്ചു. ചിലർ ചോരയിലാറാടി പുളഞ്ഞു. ചിലർ തങ്ങളെത്തന്നെ നിന്ദിച്ചു. ചിലർ ഭവാന്റെ മക്കളെ നിന്ദിച്ചു. ചിലർ ശൂരന്മാരായ ക്ഷത്രിയന്മാർ പരസ്പരവൈരത്തോടെ തമ്മിൽ ക്രോധത്തോടെ ശസ്ത്രം പ്രയോഗിക്കാതെ നിലവിളിക്കാതെ തമ്മിൽത്തമ്മിൽ ഗർജ്ജിച്ച് പരസ്പരം ഹൃഷ്ടരായി നിന്നു. ചിലർ ചൊടിച്ചു ചുണ്ടുകടിച്ച് പുരികം ചുളിച്ച് പരസ്പരം നോക്കി. വേറെചിലർ അമ്പേറ്റു മുറിഞ്ഞു വേദന സഹിക്കാതെ, ഒച്ചപൊങ്ങാതെ, ശക്തന്മാർകൂടിയും വീണു കിടന്നു പുളഞ്ഞു.

വേറെ ചില ശൂരന്മാർ തേർ തകർന്നുപോയപ്പോൾ, പോർക്കളത്തിൽ മറ്റൊരുത്തന്റെ തേരിലേക്ക് ഓടുമ്പോൾ ആനയുടെ കുത്തേറ്റുവീണു. അവിടെനിന്ന് എഴുന്നേല്ക്കുമ്പോൾ കുത്തേറ്റു ചോരപുരണ്ട അവൻ പൂത്തുനില്ക്കുന്ന മുരുക്കുപോലെ ശോഭിച്ചു. പലമട്ടിൽ യുദ്ധക്കളത്തിൽ ഭീഷണമായ സ്വനം പൊങ്ങി. ആ ഭയങ്കരമായ വീരനാശം നടക്കുമ്പോൾ ആ സങ്കുലയുദ്ധത്തിൽ പരസ്പരം അറിയാതെ പിതാവ് പുത്രനെ വധിച്ചു. പുത്രൻ പിതാവിനെക്കൊന്നു. അമ്മാവനെ മരുമകൻ കൊന്നു. ഭാഗിനേയനെ മാതുലൻ കൊന്നു. തോഴൻ തോഴനെ കൊന്നു. ബന്ധു ബന്ധുവിനെക്കൊന്നു. ഇപ്രകാരം കുരുക്കൾ പാണ്ഡവന്മാരുമായി പോരാടി അതിരുവിട്ട് ഭയംകൂടുമാറ് യുദ്ധം കൊടുമ്പിരിക്കൊണ്ടു. ഭീഷ്മന്റെ മുമ്പിൽപ്പെട്ട പാണ്ഡവപ്പട വിറ

ച്ചു. അഞ്ചു നക്ഷത്രങ്ങൾ തിളങ്ങുന്ന വെള്ളിത്താലധ്വജമേന്തി ശോഭിക്കുന്ന വലിയ തേരിൽ വിളങ്ങുന്ന ആ മഹാബാഹു ചന്ദ്രൻ മേരുവിനാൽ എന്ന പോലെ പ്രശോഭിച്ചു.''

**47. ശ്വേതയുദ്ധം –** സഞ്ജയൻ പറഞ്ഞു: "അന്ന് പൂർവ്വാഹ്നം തീർന്നപ്പോൾ പകൽ ഉഗ്രമായി. വീരന്മാർ പരസ്പരം അരിഞ്ഞു വീഴ്ത്തപ്പെടുന്ന ഉഗ്രമായ യുദ്ധം നടന്നുകൊണ്ടിരിക്കെ അങ്ങയുടെ പുത്രനായ ദുര്യോധനൻ, ഭീഷ്മനെ കാത്തുരക്ഷിക്കുവാൻ ദുർമ്മുഖൻ, കൃതവർമ്മാവ്, കൃപൻ, ശല്യൻ, വിവിംശതി എന്നിവരെ നിയോഗിച്ചു. അവർ ഭീഷ്മനെ കാത്തുകൊണ്ടു നിന്നു. ഈ മഹാരഥന്മാർ അഞ്ചുപേരും രക്ഷിച്ചുകൊണ്ടുനില്ക്കുന്ന ആ മഹാബാഹു പാണ്ഡവപ്പടയിലേക്കു കുതിച്ചുകയറി. ചേദിപാഞ്ചാലകാരൂഷകാശ്യന്മാരുടെ മദ്ധ്യത്തിൽ ഭീഷ്മന്റെ കൊടി പാറിക്കളിക്കുന്ന താലകേതനം കാണാമായിരുന്നു. അവൻ പോരിൽ ശത്രുവീരന്മാരുടെ തലകളും, തേരുകളും, നുകങ്ങളും, കൊടികളും, ഭല്ലങ്ങൾ എയ്തെയ്ത് അറുത്തുവീഴ്ത്തിക്കൊണ്ടു നിന്നു. രഥമാർഗ്ഗങ്ങളിൽ ഭീഷ്മൻ യുദ്ധക്കളികളിച്ചുകൊണ്ടിരിക്കെ മർമ്മങ്ങളിൽ ശരങ്ങൾകൊണ്ട് ആനകൾ നിലവിളിച്ചു ചത്തുവീണു തുടങ്ങി. ഈ സന്ദർഭത്തിൽ ചൊടിച്ച് അഭിമന്യു മഞ്ഞക്കുതിരകളെപ്പൂട്ടിയ തേരിൽക്കയറി ഭീഷ്മന്റെ നേരെ കുതിച്ചുകയറി. പൊന്നണിഞ്ഞ് അഴകേറിയ കർണ്ണികാരധ്വജത്തോടുകൂടിയ അവൻ ഭീഷ്മനോടും ആ തേരാളികളോടും ചെന്നേറ്റു. താലധ്വജന്റെ കൊടിയിൽ തീക്ഷ്ണമായ ശരംവിട്ട് അവൻ തന്റെ കൂട്ടുകാരോടുകൂടി ഭീഷ്മനുമായി പൊരുതി. അഞ്ചുശരങ്ങളാൽ ശല്യനേയും ഒരു ശരത്താൽ കൃതവർമ്മാവിനേയും, ഉഗ്രമായ ഒമ്പതു ശരങ്ങളാൽ പിതാമഹനേയും പ്രഹരിച്ചു. നന്നായിത്തൊടുത്ത് ഒരു ശരം ധ്വജത്തിലും പ്രയോഗിച്ചു. ചട്ട കീറുന്നവിധത്തിലുള്ള തീക്ഷ്ണമായ ഒരു ശരമെടുത്ത് ദുർമ്മുഖന്റെ സൂതന്റെ തല ഖണ്ഡിച്ചുവീഴ്ത്തി. ഒരു ഭല്ലംകൊണ്ട് കൃപന്റെ പൊന്നുകെട്ടിച്ച വില്ലും നുറുക്കിവിട്ടു. അവരിലെല്ലാം കൂർത്തുമൂർത്ത ശരങ്ങൾ തേരിൽ തുള്ളിത്തുള്ളിനിന്നുകൊണ്ട് അഭിമന്യു പ്രയോഗിച്ചു. അവന്റെ അസ്ത്രപ്രയോഗ ലാഘവം കണ്ട് ദേവവർഗ്ഗങ്ങൾ അഭിനന്ദിച്ചു. അവന്റെ പ്രയോഗവൈദഗ്ദ്ധ്യംകണ്ട് ഭീഷ്മൻ മുതലായവരെല്ലാം ഇവൻ സാക്ഷാൽ ജിഷ്ണുവിനെപ്പോലെതന്നെ സത്ത്വവാനാണെന്നു കണക്കാക്കി. അവന്റെ കൈവേഗത്താൽ, അലാതതുല്യമായ (തീക്കൊള്ളി) കാന്തിയോടെ, ഗാണ്ഡീവം പോലെ ഇരമ്പുന്ന വില്ല് ദിക്കെങ്ങും ചുറ്റുന്നതായി കാണാമായിരുന്നു. ഭീഷ്മൻ അവന്റെ നേർക്ക് ശക്തിയേറിയ ഒമ്പതു ശരങ്ങൾ പ്രയോഗിച്ചു. മൂന്നു ഭല്ലത്താൽ അർജ്ജുനപുത്രന്റെ കേതു മുറിച്ചുവീഴ്ത്തി. മൂന്നുശരങ്ങൾകൊണ്ട് സൂതനേയും വീഴ്ത്തി. അപ്രകാരം കൃതവർമ്മാവ്, കൃപൻ, ശല്യൻ എന്നിവർ ആകാർഷ്ണിയുടെനേരെ വിട്ടു. എന്നാൽ അതുകൊണ്ടൊന്നും അഭിമന്യുവിനെ ഇളക്കുവാൻ അവർക്കു കഴിഞ്ഞില്ല.

ധാർത്തരാഷ്ട്രന്റെ ശൂരന്മാരായ അഞ്ചു മഹാരഥന്മാരാൽ ചുറ്റപ്പെട്ടവനായ അഭിമന്യു അഞ്ചു രഥങ്ങളിലേക്കും ഒപ്പം ശരവർഷം തൂകി. അവർ എയ്യുന്ന ആയിരം ശരങ്ങളും തടുത്തുകൊണ്ട് ഭീഷ്മനിൽ ശരവർഷം ചൊരിഞ്ഞ് അഭിമന്യു അലറി. അഭിമന്യുവിന്റെ ശരം ഏറ്റ് ഭീഷ്മൻ കുഴങ്ങിയപ്പോൾ, അവന്റെ കയ്യൂക്കിനെപ്പറ്റി കാണികൾ അത്ഭുതത്തോടെ ആർത്തുവിളിച്ചു. ഭീഷ്മനും കിണഞ്ഞു ശ്രമിച്ച് അവനിൽ ശരംവർഷിച്ചു. ഭീഷ്മന്റെ വില്ലിൽനിന്ന് പുറപ്പെടുന്ന ശരങ്ങൾ അവൻ അറുത്തുവിട്ടു. അമോഘബാണനായ ഭീഷ്മന്റെ ധ്വജത്തെ ഒമ്പതു ശരങ്ങൾകൊണ്ട് അഭിമന്യു മുറിച്ചുവീഴ്ത്തിയതുകണ്ട് ജനങ്ങൾ കൈകൊട്ടിയാർത്തു. സൗഭദ്രന്റെ ബാണമേറ്റ് ഭീഷ്മന്റെ പൊന്നണിഞ്ഞ വെള്ളിപ്പനധ്വജം നിലത്തുവീണതു കണ്ടപ്പോൾ ഹർഷത്താൽ ഭീമസേനൻ അലറി.

ഭീഷ്മൻ ചൊടിച്ച് പല ദിവ്യാസ്ത്രങ്ങളും പ്രയോഗിച്ചു. ശരസഹസ്രങ്ങൾകൊണ്ട് സൗഭദ്രനെ പ്രപിതാമഹൻ മൂടിക്കളഞ്ഞു. അത് ഒരു അത്ഭുതമായി കാണികൾ ആർപ്പുവിളിച്ച് ആനന്ദിച്ചു.

ഈ സമയത്ത് പാണ്ഡവസൈന്യത്തിലെ പത്തു മഹാരഥന്മാർ അഭിമന്യുവിന്റെ രക്ഷയ്ക്കായി തേരോടിച്ചു പറന്നുവന്നു. വിരാടപുത്രൻ, ധൃഷ്ടദ്യുമ്നൻ, ഭീമൻ, സാത്യകി, കേകയന്മാർ എന്നിവർ ശക്തിയോടെ അടുത്തപ്പോൾ ഭീഷ്മൻ അവരുടെ നേരെ ശരങ്ങൾ പ്രയോഗിച്ചു. മൂന്നു ശരങ്ങൾ പാഞ്ചാല്യന്റെ നേരെയും ഒമ്പതു ശരങ്ങൾ യുയുധാനന്റെ നേർക്കും പ്രയോഗിച്ചു. നല്ലപോലെ വലിച്ചുവിട്ട മൂർച്ചയേറിയ ഒരു ക്ഷുരത്താൽ ഭീമസേനന്റെ ധ്വജം അറുത്തു വീഴ്ത്തി. ശ്രീചേർന്ന പൊൻമയമായ ഭീമസേനന്റെ 'കേസരി' ഭീഷ്മന്റെ ശരമേറ്റ് തേരിൽനിന്ന് അറ്റുവീണു. ഉടനെ ഭീഷ്മന്റെനേർക്ക് മൂന്നു ശരങ്ങൾ വൃകോദരൻ എയ്തു. ഒന്ന് കൃപന്റെ നേരേയും, എട്ടു ശരങ്ങൾ കൃതവർമ്മന്റെ നേരെയും എയ്തു.

തുമ്പിക്കൈ ചുരുക്കിയ ഒരു ആനയുടെ പുറത്തുകയറി മത്സ്യരാജപുത്രനായ ഉത്തരൻ രാജാവിന്റെ നേരെചെന്ന് ഏറ്റു. ഊക്കിൽ പാഞ്ഞെത്തുന്ന ആ കുംഭീന്ദ്രന്റെ കേറ്റംകണ്ട് അസഹ്യമായ ആ പാഞ്ഞുകയറ്റത്തെ ശല്യൻ അമ്പെയ്തുനിർത്തി. ഉടനെ ചൊടിച്ച് ശല്യന്റെ പാഞ്ഞുകയറുന്ന നാലു കുതിരകളേയും, ഉത്തരൻ നുകത്തിൽ കാൽവെച്ച് അമർത്തി ക്ഷണത്തിൽ കൊലപ്പെടുത്തി. അശ്വങ്ങൾ പോയ തേരിലിരിക്കുന്ന ശല്യൻ കാരിരുമ്പുകൊണ്ടുള്ള വേൽ എടുത്ത് ഉത്തരനെ കൊല്ലുവാൻ ചാടി. ആ വേൽ ഏറ്റു ചട്ടപൊട്ടി ഉത്തരൻ മോഹിച്ച് തോട്ടിയും തോമരവും വിട്ട് ആനപ്പുറത്തുനിന്നു വീണു. ഉടനെ വാളുമായി ശല്യൻ തേരിൽനിന്ന് ചാടി. ആ ഗജേന്ദ്രന്റെ വലിയ തുമ്പിക്കൈ വെട്ടിനുറുക്കി. മർമ്മങ്ങൾ അമ്പേറ്റ് കീറി, തുമ്പിക്കൈയ്യറ്റുപോയ ഗജേന്ദ്രൻ ഭയങ്കരമായി അലറി വീണു പിടഞ്ഞു. മദ്രരാജാവ് അത്ഭുതമായ ഈ കർമ്മംചെയ്ത് കൃതവർമ്മാവിന്റെ തേരിൽക്കയറി തന്റെ ഭ്രാതാവായ ഉത്തരനെ ശല്യൻ കൊല്ലുന്നതായി കണ്ട് വിരാടപുത്രനായ ശ്വേതൻ ഹവിസ്സാൽ അഗ്നിയെന്നപോലെ കോപംകൊണ്ട് കാളി. ശക്തനായ അവൻ ശക്രധനുസ്സുപോലെയുള്ള വലിയ വില്ലിട്ടുലച്ച് മദ്രരാജാവായ ശല്യനെ കൊല്ലുവാൻ പാഞ്ഞുചെന്നു. വലിയ തേർക്കൂട്ടം അവന്റെ ചുറ്റും നിന്നു ശല്യന്റെ നേർക്കുചെന്ന് ശരവർഷം ചൊരിഞ്ഞു. മത്തേഭവിക്രമനായ അവൻ എത്തുന്നതു കണ്ട് നിന്റെ കൂട്ടരായ ഏഴു തേരാളിവീരന്മാർ ചുറ്റും വളഞ്ഞു മൃത്യുദംഷ്ട്രയിൽ അകപ്പെട്ടവിധം കുടുങ്ങിയ ശല്യൻ രക്ഷിക്കപ്പെട്ടു. ബൃഹത്ബലൻ എന്ന് കോസലേശ്വരൻ, ജയൽസേനനെന്ന മഗധേശ്വരൻ, ശല്യപുത്രനായ രുക്മരഥൻ, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, കാംബോജരാജാവായ സുദക്ഷിണൻ, ബൃഹൽക്ഷത്രന്റെ ദായാദനായ ജയദ്രഥൻ എന്ന സിന്ധുരാജാവ്, ഈ യോഗ്യന്മാരുടെ വിചിത്രവർണ്ണങ്ങളിലുള്ള വില്ലുകൾ കാർമേഘപടലങ്ങളിൽ ഇടിമിന്നലുകൾപോലെ ഉലയ്ക്കുന്നത് കാണുമാറായി. അവർ ശ്വേതന്റെ ശിരസ്സിൽ ശരവർഷം ചൊരിഞ്ഞു. വർഷകാലത്തിലെ മേഘങ്ങൾ മലയുടെ ശൃംഗത്തിൽ മാരി ചൊരിയുന്നപോലെ അവരുടെ ശരങ്ങൾ ശ്വേതൻ ശിരസ്സുകൊണ്ട് ഏറ്റു. ഉടനെ ചൊടിച്ച് ശ്വേതൻ നല്ല ഏഴു ഭല്ലങ്ങൾകൊണ്ട് അവരുടെ വില്ലുകൾ ഖണ്ഡിച്ച് മർദ്ദിച്ചു. ആ വില്ലുകൾ അറ്റുവീഴുന്നത് കാണാമായിരുന്നു. ഒരു നിമിഷത്തിനുള്ളിൽ അവർ വേറെ വില്ലുകളെടുത്ത് ശ്വേതന്റെ ദേഹത്തിൽ ഏഴു പേരും ശരങ്ങൾ ചൊരിഞ്ഞു. അമേയാത്മാവായ ശ്വേതൻ ഏഴ് ശരങ്ങളെടുത്ത് ആ മഹാധനുർദ്ധരന്മാരുടെ വില്ലുകളെല്ലാം എയ്ത് അറുത്തു. വില്ലുകളെല്ലാം അറ്റുവീണപ്പോൾ ആ മഹാഭുജന്മാർ ക്ഷണത്തിൽ രഥശക്തികൾ എടുത്ത് അട്ടഹസിച്ചു. ഏഴു ശക്തികളും ശ്വേതന്റെ നേർക്കുവിട്ടു. ഇന്ദ്രാശനിപോലെ ജ്വലിക്കുന്ന ഏഴ് ശക്തികളും ശ്വേതന്റെ നേരെ പാഞ്ഞുവരുന്നതു കണ്ട് ആ ശസ്ത്രവിത്തമൻ ഏഴു ഭല്ലങ്ങൾകൊണ്ട് ഏഴുശക്തികളേയും ഇടയ്ക്കുവെച്ച് അറുത്തുവിട്ടു. ഉടനെ മെയ്യുപിളരുന്ന കടുത്ത ഒരു ബാണമെടുത്ത് ശ്വേതൻ രുക്മരഥന്റെ നേർക്ക് എയ്തു. വജ്രോഗ്രമായ അവന്റെ ബാണം രുക്മരഥന്റെ മെയ്യിൽപ്പതിച്ചു. ശക്തമായ ആ ശരംകൊണ്ട് രുക്മരഥൻ ഇരുന്നുപോയി. തേർത്തട്ടിൽ ഇരുന്ന് അവൻ മോഹാലസ്യപ്പെട്ടു.

ബോധംകെട്ട് ഉള്ളിടിഞ്ഞ് അവനെ സൂതൻ എല്ലാവരും കാൺകെ കൂസൽകൂടാതെ പിന്നോട്ടുമാറ്റി.

പിന്നെ ശ്വേതൻ പൊന്നണിഞ്ഞ ആറുബാണങ്ങളെ എടുത്ത് ആറുപേരുടേയും കേതുവിന്റെ തലവീഴ്ത്തി. അശ്വങ്ങളേയും സൂതരേയും ശരംകൊണ്ടു പിളർന്ന് ശല്യന്റെ നേരെ കുതിച്ചുകയറി. ഉടനെ ഹേ ധൃതരാഷ്ട്രാ! ഭവാന്റെ സൈന്യത്തിൽ ബഹളംമൂത്തു. ശബ്ദഘോഷങ്ങൾ മുഴങ്ങി. ശല്യന്റെ നേരെ സേനാപതി ചെല്ലുന്നതു കണ്ടപ്പോഴാണ് ആ ബഹളസ്വരങ്ങൾ പുറപ്പെട്ടതെന്നു ഞാൻ അറിഞ്ഞു. ആ സമയത്ത് ദുര്യോധനൻ ഭീഷ്മനെ മുന്നിൽനിർത്തി സൈന്യത്തോടുകൂടി ശ്വേതന്റെ രഥത്തിന്നുനേരെ ചെന്നെത്തി. മൃത്യുവക്ത്രത്തിൽ നിന്നു മദ്രരാജാവിനെ വിടുർത്തി. പിന്നെ രോമാഞ്ചമഞ്ചുമാറ് ബഹളമായ പോരാട്ടം നടന്നു. തേരും ആനയുമായി രണ്ടുകൂട്ടത്തിലും ഘോരമായ ആഹവം നടന്നു. നൃസിംഹന്മാരായ സൗഭദ്രനിലും, ഭീമനിലും, യുയുധാനനിലും, കേകയനിലും, വിരാടനിലും, ധൃഷ്ടദ്യുമ്നനിലും, മത്സ്യന്മാരിലും ഒപ്പം കുരുവൃദ്ധപിതാമഹനായ ഭീഷ്മൻ ശരങ്ങൾ വർഷിച്ചു."

**48. ശ്വേതവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "വില്ലാളിയായ ശ്വേതൻ ശല്യന്റെ നേരെ ഇപ്രകാരം ഏറ്റപ്പോൾ കുരുക്കളും പാണ്ഡവന്മാരും എന്തൊക്കെച്ചെയ്തു? ഹേ സഞ്ജയാ, ശാന്തനവനായ ഭീഷ്മനും അപ്പോൾ എന്തു ചെയ്തു? എല്ലാം വിശദമായിപ്പറയുക!"

സഞ്ജയൻ പറഞ്ഞു: "ഉടനെ ഭവാന്റെ പുത്രന്ന് ബലം ഒന്നു കാണിക്കുവാനായി നൂറായിരം ക്ഷത്രപുംഗവന്മാർ ശൂരസേനാപതിയായ ശ്വേതനെ മുൻനിർത്തി ശിഖണ്ഡിയോടുകൂടി അവനെ രക്ഷിക്കുവാൻ എത്തി. ഭീഷ്മന്റെ പൊന്നണിഞ്ഞ തേരിൽ അമ്പുകൾ വർഷിച്ചു. യോധവീരന്മാർ മുടിക്കുവാൻ തുടങ്ങിയപ്പോൾ ബഹളമായി. അത്ഭുതകരമായ ആ വൈശസം ഞാൻ ഭവാനോടു പറയാം. ഭവാന്റെ കൂട്ടരും പാണ്ഡവരും തമ്മിലുണ്ടായ യുദ്ധം ഞാൻ വിവരിക്കാം.

അവിടെ ഭീഷ്മൻ പല രഥങ്ങളും ശൂന്യപ്രായമാക്കി, അത്യത്ഭുതം കാട്ടി ആ തേരുകളിൽ ശരങ്ങൾ ചൊരിഞ്ഞു. അർക്കതുല്യപ്രതാപനായ ഭീഷ്മൻ അർക്കനെ മൂടുമാറ് ശരങ്ങൾചൊരിഞ്ഞുകൊണ്ടിരുന്നു. ഇരുട്ടിനെ അർക്കൻ രശ്മികളാൽ എന്നവിധം ശരജാലങ്ങളാൽ ശത്രുക്കളെ അകറ്റിക്കൊണ്ടിരുന്നു. പോരിൽ ക്ഷത്രിയരെക്കൊല്ലുവാൻ ശക്തിയുള്ള ശരങ്ങളെ നൂറും ആയിരവും ചൊരിഞ്ഞുകൊണ്ട് നിന്നു. അവ അസംഖ്യം വീരന്മാരുടെ തലകൾ അരിഞ്ഞുവീഴ്ത്തി. മുൾച്ചട്ടയിട്ട ആനകളെ, വജ്രംകൊണ്ട് ഇന്ദ്രൻ മലകളെയെന്നവിധം വീഴ്ത്തി. ചില കുതിരകൾ കുതിരകളോടുകൂടിയ രഥങ്ങൾ, എന്നിവ ചത്തുതൂങ്ങുന്ന വീരന്മാരെ വലിച്ച് പാഞ്ഞു. കുതിരകൾ അങ്ങനെ പരിഭ്രമിച്ച് അങ്ങുമിങ്ങും പാഞ്ഞു. വാൾ, ആവനാഴി എന്നിവ കെട്ടിയതും, തലപോയതുമായ ശരീരങ്ങളും വീരശയ്യയിൽക്കിടപ്പായി. അങ്ങനെ അസംഖ്യം തലയറ്റ ദേഹങ്ങൾ ചിന്നിക്കിടന്നു. തമ്മിൽ പാഞ്ഞ് ഓടിവീണ് ഉടനെത്തന്നെ എഴുന്നേറ്റ് ഓടിച്ചെന്ന് ചിലർ ദ്വന്ദ്വയുദ്ധം ചെയ്തു. പോർക്കളത്തിൽ പീഡയേറ്റവർ അന്യോന്യം പിച്ചിയും, മാന്തിയും, വില്ല്, ആവനാഴി, പൊന്നിൻ കോപ്പുകൾ എന്നിവയണിഞ്ഞ് വിസ്രബ്ധഹസ്തരായ ചിലർ ഓരോ വഴിക്ക് പാഞ്ഞു. മദിച്ച ആനകൾ സാദി ചത്ത ഹയങ്ങളോട് അണഞ്ഞു. തേരിൽ ഇരിക്കുന്ന തേരാളികളേയും മർദ്ദിച്ചു. തേരിൽ നിന്ന് ഒരാൾ അന്യൻ അമ്പെയ്തു കൊല്ലുകയാൽ വീണു. സൂതൻ ചത്തിട്ട് അവന്റെ മേലെ വീണു.

പടയിൽ പൊരുതുമ്പോൾ പൊടി പൊങ്ങി നിറയുകയാൽ കണ്ണുകാണാതായി. എന്നാലും എതിരാളി വില്ലിന്റെ ഞാണൊലിയാൽ ശത്രുവിന്റെ ശരപ്രയോഗം ഊഹിച്ചറിഞ്ഞു. യോധന്മാർ തമ്മിൽ കൂട്ടിയിടിച്ചിട്ടും ശത്രുവെ അറിയാത്ത മട്ടായി.

അമ്പെയ്യുമ്പോൾ ഞാണിന്റെ ശബ്ദങ്ങൾകൊണ്ടും പടയുടെ ആർപ്പുകൊണ്ടും ഭടന്മാർ പറയുന്ന വീരവാദങ്ങൾ പരസ്പരം കേൾക്കാത്ത മട്ടായി കർണ്ണം പിളർക്കുമാറ് മഹാരണത്തിൽ പടഹശബ്ദം മുഴങ്ങി. പൗരുഷത്തോടെ യുദ്ധവൈദഗ്ദ്ധ്യം വിരുതിൽക്കാട്ടുന്ന യോദ്ധാക്കളുടെ നാമഗോത്രങ്ങളും തമ്മിൽപ്പറയുന്ന വീരവാദങ്ങളും കേൾക്കാതായി. ഭീഷ്മബാണങ്ങൾ ഏറ്റ് ആർത്തിപ്പെട്ടു പോരാടുന്നവരുടെ മനസ്സുകൾ വീരന്മാർ പരസ്പരം വിറപ്പിച്ചു. രോമാഞ്ചമഞ്ചുന്ന ആ ബഹളപ്പോരിൽ അച്ഛൻ മകനെപ്പോലും അറിയാത്തവിധമായി ഓരോ ഭടന്റേയും നില.

ചക്രം പോയി, നുകംപൊട്ടി, അശ്വം ചത്തു. അമ്പെയ്തു തേരിലിരിക്കുന്ന വീരനായ ഭടനേയും സാരഥിയേയും കൊന്നു. ഇങ്ങനെ യുദ്ധത്തിൽ വീരന്മാർ വിരഥന്മാരായി, ഓരോ വഴിക്ക് പാഞ്ഞോടുന്നത് കാണുമാറായി. ആന ചത്തു; ശിരസ്സറ്റ്, മർമ്മം പിളർന്ന് കുതിരകൾ ഭൂമിയിൽ വീണു. ഭീഷ്മൻ ശത്രുക്കളെ കൊല്ലുമ്പോൾ കേടുതട്ടാത്തവരായി ആരും ഉണ്ടായില്ല. ആ ഭയങ്കരമായ യുദ്ധത്തിൽ ശ്വേതൻ കുരുഭടന്മാർക്ക് ഭയങ്കരമായ നാശമുണ്ടാക്കി. നൂറും ആയിരവും രഥികളായ നൃപപുത്രന്മാർ സംഹരിക്കപ്പെട്ടു. അമ്പെയ്തു തേരാളികളുടെ തല ഖണ്ഡിച്ചു. അംഗദം ചാർത്തിയ കൈകൾ, ചാപങ്ങൾ, രഥേഷ, രഥചക്രങ്ങൾ, ആവനാഴി, നുകം, വിലയേറിയ കുടകൾ, കൊടികൾ, കുതിരക്കൂട്ടം, ആൾക്കൂട്ടം, തേർക്കൂട്ടം, ആനക്കൂട്ടം എന്നിവയൊക്കെ ശ്വേതന്റെ ബാണങ്ങളാൽ തകർത്ത് ശിഥിലമാക്കിച്ചിന്നി യുദ്ധക്കളം മൂടി. ശ്വേതനെക്കണ്ട് ഭയപ്പെട്ട് മഹാരഥന്മാരെ വിട്ട് ഞങ്ങൾ പാഞ്ഞോടി പിൻപുറത്തുചെന്ന് ധൈര്യത്തോടെ അമ്പെത്താത്ത ദിക്കുനോക്കി അകലെപ്പോയി നിന്നു. ഞങ്ങൾ അവിടെ നിന്നുകൊണ്ട് ഭീഷ്മനെക്കണ്ടു. വ്യസനിക്കേണ്ട ഘട്ടത്തിൽ ഇളകാത്തവനായി നമ്മുടെ കൂട്ടത്തിൽ നരവ്യാഘ്രനായ ഭീഷ്മൻ ഒരാൾ മാത്രമെ ഉണ്ടായിരുന്നുള്ളു. വേനൽക്കാലത്ത് ജലം വറ്റിക്കുന്ന സൂര്യനെപ്പോലെ ശരമയൂഖങ്ങൾ തൂകി ഭീഷ്മൻ മാത്രം വിളങ്ങുന്നതായി ഞങ്ങൾ അത്ഭുതത്തോടെ നോക്കിനിന്ന് കണ്ടു. ആ ധനുർദ്ധരൻ അസംഖ്യം ശരങ്ങൾ ചൊരിഞ്ഞ് പോരിൽ ശക്രൻ ശത്രുക്കളായ ദൈത്യന്മാരെ വീഴ്ത്തുന്ന വിധം വീഴ്ത്തിക്കൊണ്ടു നിന്നു. ഭീഷ്മൻ കൊന്നുവീഴ്ത്താൻ തുടങ്ങിയപ്പോൾ ആ യോദ്ധാക്കൾ അവനെ വിട്ട് പിന്മാറി. സ്വന്തം യോദ്ധാക്കളും, ശത്രുയോദ്ധാക്കളും വിട്ടകന്ന് ഭീഷ്മൻ ഒറ്റയ്ക്കായി. ഹൃഷ്ടനും, പുഷ്ടനും, പരന്തപനും, ദുര്യോധനന് പ്രിയംചെയ്യുന്നവനും, പാണ്ഡവന്മാർക്ക് ദുഃഖമുണ്ടാക്കുന്നവനും, ജീവൻ വിടാൻ വയ്യാത്തവനും, പോരിൽ ഭയംവിട്ടവനുമായ ഭീഷ്മൻ പാണ്ഡവന്മാരുടെ പടയെ കൊന്നുമുടിക്കുവാൻ തുടങ്ങി.

ശ്വേതൻ സൈന്യത്തെ മുടിക്കുന്നതായിക്കണ്ട ഉടനെ നിന്റെ അച്ഛനും സേനാപതിയുമായ ആ മഹാവ്രതൻ പെട്ടെന്ന് ശ്വേതന്റെ മുമ്പിലെത്തി.

ഭീഷ്മൻ തന്റെ മുമ്പിലെത്തിയതു കണ്ട് ശ്വേതൻ ശരങ്ങൾ പൊഴിച്ചു. ഭീഷ്മൻ ശ്വേതനിലും ശരങ്ങൾതൂകി, അവർ ആർക്കുന്നകാളകൾപോലെയും, മദിച്ച ആനകൾപോലെയും, ക്രോധിച്ച വ്യാഘ്രങ്ങൾപോലെയും പരസ്പരം പ്രഹരിച്ചു. അസ്ത്രങ്ങളാൽ അസ്ത്രങ്ങളെ തടുത്ത്, ഭീഷ്മനും ശ്വേതനും തമ്മിൽ വധാർത്ഥികളായി പോരാടി.

ഒരു പകൽകൊണ്ട് പാണ്ഡവപ്പടയെ മുഴുവൻ ഭീഷ്മൻ ദഹിപ്പിക്കുമായിരുന്നു; ശ്വേതൻ കാത്തുനിന്നിരുന്നില്ലെങ്കിൽ. പിതാമഹനെ ശ്വേതൻ പിൻതിരിപ്പിച്ചതായിക്കണ്ട് പാണ്ഡവന്മാർ പ്രഹർഷിച്ചു. നിന്റെ മകൻ വിമനസ്സായിത്തീർന്നു. ദുര്യോധനൻ ചൊടിച്ച് മന്നവന്മാരോടുകൂടി സൈന്യങ്ങളെക്കൂട്ടി പാണ്ഡവപ്പടയോട് ഏറ്റു. ദുർമ്മുഖൻ, കൃതവർമ്മാവ്, കൃപൻ, ശല്യൻ, വിവിംശതി ഇവർ പോയി ദുര്യോധനാജ്ഞപ്രകാരം ഭീഷ്മനെ കാത്തു ദുര്യോധനൻ മുതലായ രാജാക്കന്മാരെല്ലാം പാണ്ഡവപ്പട കൗരവസൈന്യത്തെ മുടിക്കുന്നതായി കണ്ടു.

ശ്വേതൻ പിന്നെ ഭീഷ്മനെ വിട്ട് ഉടനെ നിന്റെ പുത്രന്റെ സൈന്യത്തെ കാറ്റ് മരക്കൂട്ടത്തെയെന്നപോലെ അടിച്ചു തകർത്തു.

പടയോടിച്ച് കടുകോപിയായ വിരാടപുത്രൻ ഉടനെ ഭീഷ്മന്റെ മുമ്പിലെത്തി ശരദീപ്തരും മഹാബലരുമായ അവർ തമ്മിൽ ചേർന്ന് വൃത്രനും ഇന്ദ്രനും തമ്മിലെന്നപോലെ പടവെട്ടി. പരസ്പരവധോദ്യുക്തരായ അവർ തമ്മിലടുത്തു. ഏഴു ശരങ്ങൾ ശ്വേതൻ ഭീഷ്മനിൽ പ്രയോഗിച്ചു. പരാക്രമിക്കുന്ന അവനെ ഭീഷ്മനും വിക്രമത്തോടെ പ്രഹരിച്ചു. മത്തേഭം മത്തേഭത്തെ എന്നപോലെ അവൻ തടുത്തു. ശ്വേതൻ വീണ്ടും മൂർച്ചകൂടിയ ഇരുപത്തഞ്ചു ശരങ്ങൾകൊണ്ട് ഭീഷ്മനെ എയ്തത് ഒരു അത്ഭുതമായി സകലരും വാഴ്ത്തി. ശാന്തനവനായ ഭീഷ്മൻ പത്തുശരങ്ങൾ എതിർത്ത് അവന്റെമേൽ എയ്തു. അതുകൊണ്ടൊന്നും അവൻ ചലിച്ചില്ല. ശ്വേതൻ അദ്രിപോലെ ഇളകാതെ നിന്നു. ആ വിരാടപുത്രൻ പോരിൽ ചൊടിച്ച് വില്ലുവലിച്ച് വീണ്ടും ഭീഷ്മനെ കഠിനമായി പ്രഹരിച്ചു. ശ്വേതൻ ചിരിച്ച് ചിറിനാവുകൊണ്ടു നക്കിനനച്ച്, ഒമ്പതുശരങ്ങൾ എയ്തു ഭീഷ്മന്റെ വില്ല് പത്തു ഖണ്ഡമായി നുറുക്കിത്തെറിപ്പിച്ചു. രോമം പിളർക്കുന്ന വേറെ ശരങ്ങൾ വേറെ തൊടുത്ത് ആ മഹാത്മാവിന്റെ ധ്വജാഗ്രം മുറിച്ചു വീഴ്ത്തി. ഭീഷ്മന്റെ കൊടി വീണതു കണ്ടതോടുകൂടി നിന്റെ മക്കളെല്ലാം ഭീഷ്മൻ ശ്വേതന്റെ പാട്ടിലായെന്നും ഹതനായെന്നും വിചാരിച്ചുപോയി. പാണ്ഡവന്മാർ ഹർഷിക്കുകയും സന്തോഷത്തോടെ ശംഖനാദം മുഴക്കുകയുംചെയ്തു.

അപ്പോൾ ദുര്യോധനൻ കോപത്തോടെ തന്റെ സേനയെ അയച്ചു. 'ഹേ! സൈനികരേ! നിങ്ങൾ കരുതലോടെ ഭീഷ്മനെ ചുറ്റും നിന്നു കാത്തുകൊള്ളുവിൻ' എന്നു വിളിച്ചുപറഞ്ഞു. 'നമ്മൾ കാൺകെ ശ്വേതന്റെ ശരമേറ്റ് ഭീഷ്മൻ മരിക്കാനിടയാകരുത്, കരുതി നില്ക്കുവിൻ!' രാജാവിന്റെ വാക്കുകേട്ട് മഹാരഥന്മാർ വെമ്പലോടുകൂടി, ചതുരംഗസൈന്യങ്ങളോടുകൂടി ഗംഗാപുത്രനെ കാത്തുകൊണ്ട് ചുറ്റും നിന്നു.

ബാൽഹീകൻ, കൃതവർമ്മാവ്, കൃപൻ, ശല്യൻ, ജലസന്ധൻ, വികർണ്ണൻ, ചിത്രസേനൻ, വിവിംശതി എന്നിവർ ആ സമയത്തു ചുറ്റും നിരന്നു. ശ്വേതന്റെമേൽ ബഹളമായി ശസ്ത്രം വർഷിച്ചു. അവരെ ക്രുദ്ധനായി കൂർത്ത അമ്പുകൾ ചൊരിഞ്ഞ് അമേയാത്മാവായ ആ മഹാരഥൻ കൈവേഗം കാട്ടി തടഞ്ഞു. സിംഹം ആനകളെ എന്നപോലെ അവരെ തടഞ്ഞ്, ശരവർഷം കൊണ്ട് വീണ്ടും ഭീഷ്മന്റെ വില്ലു കഷ്ണമാക്കി. ഉടനെ ഭീഷ്മൻ വേറെ വില്ലെടുത്ത് കങ്കപത്രശരം ശ്വേതനിൽ ചൊരിഞ്ഞു. സേനാപതിയായ ശ്വേതൻ ചൊടിച്ച് ഇരുമ്പുസായകങ്ങൾ ഭീഷ്മനിൽ എയ്തുവിട്ടു. ഉടനെ രാജാവ് നടുങ്ങിപ്പോയി. ലോകപ്രവീരനായ ഭീഷ്മനെയാണ് ശ്വേതൻ തടഞ്ഞിരിക്കുന്നത്. ഭവാന്റെ സൈന്യത്തിൽ ആകെ ബഹളമായി; ധൈര്യം നശിച്ചു. ആ വീരനായ ഭീഷ്മനെ ശ്വേതൻ തടുത്തപ്പോൾ ഭീഷ്മൻ ശ്വേതന്റെ പിടിയിൽപ്പെട്ടുപോയെന്നും ആയുസ്സ് അറ്റുപോയെന്നും വിചാരിച്ചുപോയി. ഉടനെ കോപത്തോടെ നിന്റെ അച്ഛൻ, തന്റെ ധ്വജം മുറിഞ്ഞതായും തന്നെ തടുത്തതായും കണ്ട സമയത്ത് ശ്വേതന്റെമേൽ അസംഖ്യം ശരങ്ങളെ വിട്ടു. അവയൊക്കെ യുദ്ധത്തിൽ ശ്വേതൻ തടുത്തു. ഭീഷ്മന്റെ മഹാരഥം ശ്വേതൻ തടുക്കുകയും ഭല്ലംകൊണ്ടു വില്ല് ഖണ്ഡംഖണ്ഡമാക്കി തെറിപ്പിക്കുകയും ചെയ്തു. ഭീഷ്മൻ സഹികെട്ടു. കോപം വർദ്ധിച്ച് വില്ലു കൈവിട്ടു. വലുതായി ശക്തിയേറിയ മറ്റൊരു വില്ലെടുത്ത് അതിൽ ഏഴു ഭല്ലങ്ങളെടുത്തു തൊടുത്ത്, നാലു ഭല്ലംകൊണ്ട് ശ്വേതന്റെ നാല് അശ്വങ്ങളെ വീഴ്ത്തി; രണ്ടു ശരങ്ങളാൽ കൊടി ഖണ്ഡിച്ചു. ഏഴാമത്തെ ശരംകൊണ്ട് സൂതന്റെ തലയും ഖണ്ഡിച്ചുവിട്ടു. കോപത്താൽ ഭീഷ്മന്റെ ഈ പ്രയോഗം വളരെ ലാഘവത്തോടെ ക്ഷണത്തിൽ നടന്നു. സൂതനും, അശ്വങ്ങളും വീണതോടുകൂടി ശ്വേതൻ തേർവിട്ടു ചാടി അമർഷത്തോടെ വ്യാകുലപ്പെട്ടു. തേർ പോയ ശ്വേതനെ പിതാമഹൻ നോക്കി അസംഖ്യം ശരങ്ങളാൽ താഡിച്ചു. ഭീഷ്മന്റെ വില്ലിൽ നിന്നെത്തുന്ന അമ്പുകൊണ്ട് അർദ്ദിതനായ ശ്വേതൻ തന്റെ തേരിൽ വില്ലുവെച്ച് പൊന്മയമായ വേൽ എടുത്തു. കാലദണ്ഡംപോലെ ക്രൂരവും ഭയങ്കരവും കാലജിഹ്വോഗ്രവുമായ ആ വേലെടുത്ത് നെടുവീർപ്പോടെ ശ്വേതൻ ഭീഷ്മനോടു പറഞ്ഞു: 'എന്നാൽ, നീ ആണായി! എന്നെ നോക്കി നിൽക്കൂ!' എന്നുപറഞ്ഞ് ആ അമേയാത്മാവ് ഭീഷ്മന്റെ നേരെ വേൽ ചാട്ടി. പാണ്ഡവന്മാർക്കുവേണ്ടി അസാധാരണമായി വിക്രമിക്കുന്ന അവൻ ഭവാന്റെ അനർത്ഥത്തിന്നായി ആ വേൽ ചാട്ടിയ സമയത്ത് നിന്റെ സൈന്യങ്ങൾ ഹാ! ഹാ! എന്ന് ആർത്തു വിലപിച്ചു. ഉറയൂരിയ പാമ്പുപോലെ ആ വേൽ, കൊള്ളിമീൻ പായുന്നപോലെ പാഞ്ഞു. ജ്വാലാമാലയോടുകൂടി ജ്വലിക്കുന്ന ആ വേലിനെ യാതൊരു സംഭ്രമവും കൂടാതെ നിന്റെ അച്ഛൻ ദേവവ്രതൻ എട്ടുശരങ്ങൾവിട്ട് ഒമ്പതു കഷണങ്ങളായി മുറിച്ചു. ഈ മഹാത്ഭുതം കണ്ടതോടുകൂടി നിന്റെ കൂട്ടരൊക്കെ അത്ഭുതാനന്ദത്തോടെ ആർത്തു. വേൽ മുറിഞ്ഞതു കണ്ട് കോപം മൂർച്ഛിച്ച വിരാടപുത്രൻ കാലത്താൽ ബുദ്ധികെട്ട് എന്തു ചെയ്യണമെന്നറിയാത്ത മട്ടിലായി. ക്രോധമൂർച്ഛിതനായ ശ്വേതൻ പുഞ്ചിരിതൂകി ഹൃഷ്ടനായി ഗദയെടുത്ത് ഭീഷ്മനെക്കൊല്ലുവാൻ ക്രോധരക്താക്ഷനായി അന്തകസന്നിഭനായി അദ്രിയുടെ നേരെ ജലൗഘം എന്നപോലെ ഭീഷ്മന്റെ നേർക്കു പാഞ്ഞു. അവന്റെ ഊക്ക് ഏല്ക്കുക വയ്യെന്നുവിചാരിച്ച് പ്രതാപവാനായ ഭീഷ്മൻ അടികൊള്ളാതൊഴിക്കുവാനായി കീഴോട്ടു ചാടി. ശ്വേതൻ വല്ലാതെ കോപിച്ചു ഗദചുറ്റി ഭീഷ്മന്റെ തേരിന്മേൽ വിത്തനാഥനെപ്പോലെ വിട്ടു. ഭീഷ്മഘാതിയായ ഗദയേറ്റപ്പോൾ തേര് ഭസ്മമായി. കൊടി, സൂതൻ, കുതിരകൾ, നുകം, ബന്ധുരം ഒക്കെ തകർന്നുപോയി. തേർപോയ തേരാളിയായ ഭീഷ്മനെക്കണ്ട് രഥോത്തമന്മാരായ ശല്യരും കൂട്ടരും പാഞ്ഞെത്തി. ഉടനെ വേറെ തേരിൽക്കയറി മനസ്സുകെട്ടു. ഭീഷ്മൻ വേറെ വില്ലെടുത്തു മന്ദഹസിച്ച് ശ്വേതന്റെ നേർക്ക് ഏറ്റു.

ഈ സന്ദർഭത്തിൽ ഭീഷ്മൻ ഒരു അശരീരിവാക്കു കേട്ടു. ആ വാക്കു തനിക്ക് ഹിതമായിട്ടുള്ളതും ദിവ്യമായിട്ടുള്ളതുമാണെന്ന് ഭീഷ്മൻ ഗ്രഹിച്ചു 'ഭീഷ്മാ! ഭീഷ്മാ! മഹാബാഹോ! വേഗം യത്നിച്ചുകൊള്ളുക! ഇവനെ വെല്ലേണ്ടതായ കാലം ഇതാണ്. ബ്രഹ്മാവ് നിശ്ചയിച്ച കാലം എത്തിയിരിക്കുന്നു.'

ദേവദൂതൻ പറഞ്ഞ ഈ വാക്കു കേട്ട ഉടനെ ഹൃഷ്ടനായി അവനെ കൊല്ലുവാൻ ഭീഷ്മൻ തീരുമാനിച്ചു. തേരാളിയും തേരും പോയി ശ്വേതൻ താഴെ നില്ക്കുന്നതു കണ്ടപ്പോൾ ഒന്നിച്ചു രക്ഷിക്കുവാനായി മഹാരഥർ പാഞ്ഞുചെന്നു. ശൈനേയനും, ഭീമനും, ധൃഷ്ടദ്യുമ്നനും, ധൃഷ്ടകേതുവും, വീര്യവാനായ അഭിമന്യുവും അടുത്തുകൂടി. അടുത്തു ചെല്ലുന്ന അവരെ ദ്രോണശല്യകൃപന്മാരോടുകൂടി ഭീഷ്മൻ ജലപ്രവാഹത്തെ കുന്നെന്നപോലെ തടുത്തു. യോഗ്യന്മാരായ ആ പാണ്ഡവന്മാരൊക്കെ സംരുദ്ധരായപ്പോൾ ശ്വേതൻ പെട്ടെന്നു വാളൂരി ഭീഷ്മന്റെ വില്ല് വെട്ടിമുറിച്ചു. ഉടനെ മുറിഞ്ഞ വില്ലുവിട്ട് വെമ്പലോടുകൂടെ പിതാമഹൻ ദേവദൂതോക്തിയോർത്ത് അവനെ 'ഇപ്പോൾ കൊല്ലണം' എന്നു തന്നെ ഉറപ്പിച്ചു.

ഉടനെ ചുറ്റുന്നവനായ നിന്റെ അച്ഛൻ ദേവവ്രതൻ വേറെ വില്ലെടുത്ത് വെമ്പലോടുകൂടെ ക്ഷണത്തിൽ ഞാണുകെട്ടി, ശക്രചാപാഭമായ അതിൽ ശരംതൊടുത്തു നോക്കി. അപ്പോൾ നിന്റെ അച്ഛൻ ഭീമസേനാദികളായ മഹാരഥന്മാരാൽ ചുറ്റപ്പെട്ടവനായി ശ്വേതനെക്കണ്ടു. എന്നാലും സേനാപതിയായ ശ്വേതന്റെനേരെ ഭീഷ്മൻ പാഞ്ഞു. വന്നടുക്കുന്ന ഭീഷ്മനെ ഭീമസേനൻ അറുപതു ശരങ്ങളാൽ പ്രഹരിച്ചു. രണത്തിൽ അദ്ദേഹം അഭിമന്യുവിനെ ഉഗ്രമായ ശരൗഘങ്ങളാൽ തടുത്തു. മറ്റു തേരാളിമാരേയും ദേവവ്രതൻ തടുത്തു. ശൈനേയനെ നൂറു ശരങ്ങളാൽ തടുത്തു. ഇരുപതു ശരങ്ങളാൽ പാർഷതനേയും, അഞ്ചു ശരങ്ങളാൽ കേകയനേയും തടുത്തു. ആ വീരന്മാരെയൊക്കെ നിന്റെ അച്ഛൻ ദേവവ്രതൻ ഘോരമായ ബാണംകൊണ്ടു തടുത്ത് ശ്വേതന്റെനേർക്കു കയറി. മൃത്യുതുല്യമായി ഭാരമേറിയ ഉത്തമമായ ശരമെടുത്തു വലിച്ച് ശക്തിയോടെ പ്രയോഗിച്ചു. ബ്രഹ്മാസ്ത്രത്തോടു ചേർന്നതും, ദുരാസദവും രോമംപിളർക്കുന്നതുമായ ആ ബാണം ദേവഗന്ധർവ്വപിശാചുക്കളും ഉരഗരാക്ഷസന്മാരും കണ്ടുനില്ക്കെ, ശ്വേതന്റെ ചട്ടപൊട്ടിച്ച്, ഹൃദയം തുളച്ച്, മറുപുറം കടന്ന് ഭൂമി

യിൽ ചെന്നു കുത്തി ഇടിത്തീപോലെ എരിഞ്ഞു. അസ്തമിക്കുന്ന സൂര്യൻ രശ്മികളേയുംകൊണ്ടു പോകുന്നപോലെ ശ്വേതന്റെ ദേഹത്തിലുള്ള ജീവനേയുംകൊണ്ടു പോയി.

ആ നരവ്യാഘ്രനെ ഭീഷ്മൻ പോരിൽ ഇപ്രകാരം കൊന്നപ്പോൾ ഗിരിശൃംഗം ഇടിഞ്ഞുവീഴുന്നതുപോലെ അവൻ വീഴുന്നത് ഞങ്ങൾ അത്ഭുതത്തോടെ കണ്ടുനിന്നു. ഇതു കണ്ടതോടുകൂടി പാണ്ഡവന്മാർ ദുഃഖിച്ചു. ക്ഷത്രിയേന്ദ്രന്മാരായ മഹാരഥന്മാരെല്ലാം ദുഃഖിച്ചു. ഭവാന്റെ മക്കളും മറ്റു കുരുക്കളും ദുഃഖിക്കുകയുംചെയ്തു.

ശ്വേതൻ വീഴുന്നതായിക്കണ്ട ദുശ്ശാസനൻ ഘോരമായ വാദ്യങ്ങളോടെ ചുറ്റും നൃത്തംവെച്ചു. പോരിൽ ശോഭിക്കുന്നവനായ ഭീഷ്മൻ ആ വില്ലാളിയെ വധിച്ചതുകണ്ട് ശിഖണ്ഡിമുതലായ മഹാരഥന്മാർ വിറച്ചുപോയി. ഉടനെ അർജ്ജുനനും കൃഷ്ണനും സൈന്യാധിപൻ മരിച്ചുവീഴുകയാൽ മെല്ലെ സൈന്യത്തെ പിൻവലിച്ചു.

പിന്നെ അന്നു യുദ്ധമുണ്ടായില്ല. രണ്ടുകൂട്ടരും സൈന്യങ്ങളെ പിൻവലിച്ചു. പാർത്ഥന്മാർ ബുദ്ധികെട്ട് സൈന്യങ്ങളെ പിൻവലിച്ച് ദ്വൈരഥത്താൽ ഘോരവധം നടത്താമെന്നു ചിന്തിച്ച് രംഗം വിട്ടു."

**49. ശംഖയുദ്ധം - ഒന്നാംദിവസത്തെ യുദ്ധാവസാനം** – ധൃതരാഷ്ട്രൻ പറഞ്ഞു: "സേനാപതിയായ ശ്വേതനെ ശത്രുക്കൾ പോരിൽ വീഴ്ത്തിയതിന്നുശേഷം പാഞ്ചാലപാണ്ഡവന്മാർ എന്തു ചെയ്തു? ശ്വേതന്നുവേണ്ടി യത്നിക്കുന്ന ശത്രുക്കൾ പാഞ്ഞോടിയെന്നു കേൾക്കുമ്പോൾ നമ്മുടെ ജയത്തെ അറിഞ്ഞ് എനിക്കു സന്തോഷം തോന്നുന്നുണ്ട് സഞ്ജയാ! * പ്രത്യുപായം ചിന്തിക്കുമ്പോൾ എനിക്കു ലജ്ജയും തോന്നുന്നില്ല. ആ വീരൻ കൂറു പെരുത്ത വൃദ്ധനായ കുരുവരന്ന്, അച്ഛന്ന്, ബുദ്ധിമാനായ തന്റെ പുത്രൻ നിത്യവും വൈരം ചെയ്തുകൊണ്ടിരുന്നു. അവനിൽനിന്നുള്ള ഭയംകൊണ്ട് പാർത്ഥന്മാരെ ശ്വേതൻ ചെന്നാശ്രയിച്ചു. അവൻ സർവ്വസ്വവും കൈവെടിഞ്ഞ് ദുഃഖിച്ചിരിക്കുകയായിരുന്നു. പാണ്ഡുപുത്രപ്രതാപംമൂലം ദുർഗ്ഗസ്ഥാനത്തെ പ്രാപിച്ച് നിത്യവും ശത്രുക്കളെ ജയിച്ച് ആര്യവൃത്തിയിൽ നില്ക്കുകയായിരുന്നു. പാണ്ഡവന്മാർക്ക് ആശ്രയം താനാണെന്ന് ആ ദുർമ്മതിയായ രാജാവു ധരിച്ചു. ധർമ്മജനിൽ കൂറുള്ളവനായ അവനെ എങ്ങനെ ഭീഷ്മൻ കൊന്നുകളഞ്ഞു സഞ്ജയാ?

പുരുഷാധമന്മാർ പാതാളത്തിൽ തള്ളിവിട്ട ക്ഷുദ്രനാണ് അവൻ. യുദ്ധം ഒരിക്കലും ഭീഷ്മനും, ദ്രോണനും കൊണ്ടാടുകയില്ല. കൃപനും, ഗാന്ധാരിയും, ഞാനും യുദ്ധത്തെ കൊണ്ടാടുന്നില്ല, വാസുദേവനും പാണ്ഡവനായ ധർമ്മജനും, ഭീമനും, അർജ്ജുനനും, യമന്മാരും യുദ്ധം കൊണ്ടാടുന്നില്ല. ഞാനും, ഗാന്ധാരിയും, ക്ഷത്താവും, ജാമദഗ്ന്യനും, വ്യാസമുനിയും നിത്യവും സംഘട്ടനം തടുത്തിട്ടും അവൻ കൂട്ടാക്കിയില്ല. ദുര്യോധനൻ കർണ്ണന്റേയും, പാപിയായ സൗബലന്റേയും ദുശ്ശാസനന്റേയും വാക്കുമാത്രംകേട്ട്, അവരുടെ അഭിപ്രായം സ്വീകരിച്ച്, പാണ്ഡുപുത്രന്മാരുടെ യോഗ്യതയെപ്പറ്റി ചിന്തിച്ചില്ല. അതിന്റെ ഫലമായിട്ടാണ് ഘോരമായ ഈ സങ്കടം അനുഭവിക്കുവാൻ ഇട വന്നതെന്ന് ഞാൻ വിചാരിക്കുന്നു സഞ്ജയാ! ശ്വേതനെക്കൊന്ന് ഭീഷ്മൻ ജയിച്ചു. അതുകൊണ്ട് ചൊടിച്ച് കൃഷ്ണനോടു കൂടിയ പാർത്ഥന്മാർ എന്താണു ചെയ്തത്? അർജ്ജുനനെക്കുറിച്ച് എനിക്കുള്ള ഭയം ചെറുതല്ല. അത് അടങ്ങുന്നില്ല സഞ്ജയാ! ആ കൗന്തേയൻ ഏറ്റവും വലിയ ശൂരനാണ്; ക്ഷിപ്രകാരിയുമാണ്. ഞാൻ ഓർക്കുകയാണ് അവൻ ശരങ്ങൾ വർഷിച്ച് അവന്റെ ശത്രുക്കളെ പൊടിയാക്കിക്കളയും. ഇന്ദ്രപുത്രനായ ധനഞ്ജയൻ കൃഷ്ണതുല്യനാണ്. ബലം കൊണ്ടാണെങ്കിൽ ഇന്ദ്രതുല്യനുമാണ്. അമോഘക്രോധസങ്കല്പനായ അവൻ ഏറ്റപ്പോൾ മനസ്സ് എങ്ങനെയായിരുന്നു? വേദജ്ഞനായ ആ ശൂരൻ അർക്കാഗ്നികൾപോലെ ശോഭിക്കുന്നവനാണ്. ഇന്ദ്രാസ്ത്രജ്ഞനായ ആ അമേയാത്മാവ് യുദ്ധത്തിൽ വിജയിയാണ്. അവന്റെ ശരങ്ങൾ ഇടിത്തീയിന്നു തുല്യമാണ്. വാളും അമ്പും പ്രയോഗിക്കുന്നതിൽ തൽപരനാണ്. പിന്നെ ദ്രുപദപുത്രനായ ധൃഷ്ടദ്യുമ്നൻ ബലവാനാണ്. അവൻ പോരിൽ ശ്വേതൻ മരിച്ചതിൽപ്പിന്നെ എന്തു ചെയ്തു? മുമ്പത്തെ ദ്രോഹത്തെ ഓർത്തും, സേനാപതിയുടെ വധമോർത്തും യോഗ്യന്മാരായ പാണ്ഡവന്മാരുടെ ഉള്ളം എരിഞ്ഞു ദഹിക്കുകയാണെന്നു ഞാൻ വിചാരിക്കുന്നു സഞ്ജയാ! അവർക്കുള്ള ക്രോധമോർത്ത് രാവും, പകലും എനിക്കു ശാന്തി ലഭിക്കുന്നില്ല. ദുര്യോധനൻകാരണം ഞാൻ വിഷമിക്കുകയാണ്. ആ വലിയ യുദ്ധത്തെപ്പറ്റി നീ നല്ലപോലെ വിവരിച്ചു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, അടങ്ങിയിരുന്ന് ഞാൻ പറയുന്നതു കേൾക്കൂ! ഇതൊക്കെ ഭവാന്റെ ദോഷംകൊണ്ടു സംഭവിച്ചതാണ്. എന്തിന്നു ദുര്യോധനനിൽ കുറ്റം ആരോപിക്കുന്നു? അവനെ കുറ്റം പറയുന്നതിൽ യാതൊരർത്ഥവുമില്ല. വെള്ളമൊക്കെ വാർന്നുപോയിട്ട് ഭവാൻ ചിറകെട്ടുകയാണ്. പുരകത്തിക്കഴിഞ്ഞിട്ട് കിണറുകുഴിക്കുകയാണ്. പ്രയോജനമില്ലാത്ത വിലാപമാണിത്!

പൂർവ്വാഹ്നം കഴിഞ്ഞപ്പോൾ പകൽ ഘോരമായി. ഭവാന്റെ കൂട്ടരും, ശത്രുക്കളും തമ്മിൽ ഘോരമായ യുദ്ധം നടന്നു. വിരാടസേനാപതിയായ ശ്വേതനെ കൊന്നതു കണ്ടപ്പോൾ, കൃതവർമ്മാവിനോടൊപ്പം ശല്യൻ നിൽക്കുന്നതു കണ്ടപ്പോൾ, ശംഖൻ ഹവിസ്സാൽ അഗ്നിയെന്നപോലെ ജ്വലിച്ചു. ഇന്ദ്രചാപം പോലെയുള്ള ശക്തമായ വില്ല് ഉലച്ച് ആ ശക്തൻ പോരിൽ മദ്രേശനായ ശല്യനെ കൊല്ലുവാനായി അടുത്തു. വലിയ രഥസംഘം കൊണ്ട് ചുറ്റും രക്ഷയോടുകൂടിയവനായി അവൻ ശല്യന്റെ തേരിന്റെ നേർക്കെത്തി ശരവർഷം ചൊരിഞ്ഞു. മത്തേഭവിക്രമനായ അവൻ വന്നെത്തുന്നതു കണ്ട് നിന്റെ കൂട്ടരായ ഏഴു രഥികൾ ചുറ്റും ചെന്നുകൂടി. മൃത്യുവക്ത്രത്തിൽപ്പെട്ട ശല്യനെ രക്ഷിക്കുവാനായി ബൃഹത്ബലൻ, ജയത്സേനൻ, ശല്യപുത്രനായ രുക്മരഥൻ, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, കാംബോജേന്ദ്രനായ സുദക്ഷിണൻ, ബൃഹൽക്ഷത്രന്റെ ദയാദനായ സിന്ധുരാജാവ്, ജയദ്രഥൻ. പലവർണ്ണത്തിൽ ആ യോഗ്യന്മാരുടെ വില്ലുകൾ കാറിൽ മിന്നലുകൾപോലെ ഉലയുന്നത് കാണുമാറായി. അവരും ശംഖന്റെ ശിരസ്സിൽ ശരവർഷം ചൊരിഞ്ഞു. ഉടനെ ചൊടിച്ച് വില്ലാളിവീരനായ ശംഖൻ അവരുടെ വില്ലുകൾ ഖണ്ഡിച്ച് അലറി. അപ്പോൾ മഹാബാഹുവായ ഭീഷ്മൻ ഇടിവെട്ടുംപോലെ അലറി പനപ്രായമായ വില്ലെടുത്ത് ശംഖന്റെ നേരെ ചെന്നു. മഹാശക്തനായ ആ വില്ലാളി ഏല്ക്കുന്നതുകണ്ടപ്പോൾ കാറ്റേറ്റ തോണിപോലെ പാണ്ഡവപ്പട ഒന്നു നടുങ്ങി. അർജ്ജുനൻ വെമ്പലോടു കൂടി ശംഖന്റെ മുമ്പിലെത്തി. ഭീഷ്മനിൽനിന്ന് അവനെ കാക്കുവാൻ പിന്നീട് യുദ്ധം തുടങ്ങി. യുദ്ധം ചെയ്യുന്ന യോധന്മാർ ഹാ! ഹാ! എന്ന് ആർക്കുവാൻ തുടങ്ങി. തേജസ്സ് തേജസ്സിനോടേറ്റു എന്നു എല്ലാവരും വിസ്മയപ്പെട്ടു. ഉടനെ ശല്യൻ ഗദയുമായി നെടും തേർ വിട്ടിറങ്ങി ശംഖന്റെ നാലു കുതിരകളേയും കൊന്നു. അശ്വങ്ങൾ ചത്ത തേർവിട്ട് വാളുമായിപ്പാഞ്ഞുചെന്ന് അർജ്ജുനന്റെ രഥത്തിൽക്കയറി ശമത്തോടെ ഇരിപ്പായി. ഉടനെ ഭീഷ്മരഥത്തിൽനിന്ന് അമ്പുകൾ വരുവാൻ

** 4, 5, 6, 7 എന്നീ പദ്യങ്ങളുടെ ആശയം വ്യക്തമല്ല. രഥത്തിൽനിന്ന് ഭീഷ്മൻ നിലത്തുനിന്നു യുദ്ധംചെയ്യുന്ന ശ്വേതനെ വധിച്ചതിലുള്ള അന്യായത്തെ ഓർത്ത് ധൃതരാഷ്ട്രൻ വ്യാകുലചിത്തനായി. അർജ്ജുനനെ ഭയപ്പെട്ട് പിച്ചും പേയും പറയുന്ന മട്ടിലാണ് വ്യാസൻ ഈ പദ്യം രചിച്ചിരിക്കുന്നത്. തനിക്കു പദ്യം നിർമ്മിക്കുവാൻ വേണ്ട സമയം കിട്ടുവാൻവേണ്ടി ദുർഭിദമായ പദ്യം എഴുത്തുകാരനായ ഗണപതിക്ക് എറിഞ്ഞുകൊടുത്ത് ഗണപതിയെ വട്ടംതിരിക്കുവാൻ ശ്രമിച്ചതാണെന്നാണ് ഇംഗ്ലീഷ് വിവർത്തകനായ പ്രതാപചന്ദ്രറോയിയുടെ അഭിപ്രായം. അർത്ഥം ഗ്രഹിക്കാതെ ഗണപതി എഴുതുന്നതല്ലല്ലോ.*

തുടങ്ങി. ആകാശവും ഭൂമിയും അവയാൽ മൂടി. പാഞ്ചാലന്മാരെ, മത്സ്യന്മാരെ, പ്രഭദ്രകന്മാരെ, കേകയന്മാരെയെല്ലാം ഭീഷ്മൻ എയ്തുവീഴ്ത്തി. ഉടനെ സവ്യസാചിയെ വിട്ട് ഭീഷ്മൻ സേനയോടൊത്ത പാഞ്ചാലനായ ദ്രുപദന്റെ നേരെ തിരിഞ്ഞു. പ്രിയപ്പെട്ട ബന്ധുവിന്റെ നേരെ ശരങ്ങൾ ചൊരിഞ്ഞു വേനല്ക്കാലത്ത് തീപ്പിടിച്ച കാടുകൾപോലെ സൈന്യം അസ്ത്രാഗ്നിയിൽ ദഹിക്കുവാൻ തുടങ്ങി. പോരിൽ ഭീഷ്മൻ പുകയറ്റ അഗ്നിപോലെയെരിഞ്ഞു. തേജസ്സാൽ മദ്ധ്യാഹ്നസൂര്യനെപ്പോലെ ജ്വലിക്കുന്ന ഭീഷ്മന്റെ മുഖത്തു നോക്കുവാൻപോലും പാണ്ഡവന്മാർ ശക്തരായില്ല. ഭയപ്പെട്ട പാണ്ഡവന്മാർ ചുറ്റും മിഴിച്ചുനോക്കി. ഭീഷ്മന്റെ ശരങ്ങൾഏറ്റ് കേഴുന്ന ധർമ്മജന്റെ പടസിംഹം കവർന്ന ഗോപന്റെ വെള്ളപ്പശുക്കൂട്ടംപോലെയായി. ചത്തും, പാഞ്ഞോടി ഉത്സാഹംകെട്ടു വലഞ്ഞും, ഹാ! ഹാ! യെന്ന ആരവത്തോടെ പാണ്ഡവസൈന്യം വിരണ്ടു.

എപ്പോഴും വില്ല് വളഞ്ഞുതന്നെ കാണപ്പെട്ട ശാന്തനവൻ ആശീവിഷോഗ്രമായി, ദീപ്താസ്ത്രമായിരിക്കുന്ന ബാണങ്ങൾ സംഖ്യയില്ലാതെ തൂകിക്കൊണ്ടുനിന്നു. ദിക്കൊക്കെ അമ്പുകൊണ്ടു നിറഞ്ഞമട്ടിലായി. എണ്ണിയെണ്ണി പാണ്ഡുപുത്രന്റെ തേരുകൾ മുടിച്ചു. പിന്നെ വ്യൂഹം കെട്ടുവിട്ടു. അത്രയേറെ ആ സൈന്യവ്യൂഹം മഥിച്ചു. ആദിത്യനസ്തമിച്ചതോടുകൂടി ഒന്നും അറിയാത്ത മട്ടിലായി പാർത്ഥന്മാർ പോരിൽ മുതിർന്നുകൊണ്ടിരിക്കുന്ന ഭീഷ്മനെക്കണ്ട് സൈന്യങ്ങളെ പിൻവലിപ്പിച്ചു."

**50. ക്രൗഞ്ചവ്യൂഹനിർമ്മാണം –** സഞ്ജയൻ പറഞ്ഞു: "അല്ലയോ ഭരതർഷഭാ! ആദ്യം സൈന്യം പിൻവലിച്ചതിന്നുശേഷം, ഭീഷ്മൻ പോരിൽ ചുണച്ചപ്പോൾ, സുയോധനൻ സന്തോഷിച്ചപ്പോൾ, ധർമ്മപുത്രൻ ജനാർദ്ദനന്റെ അരികിൽ തന്റെ അനുജന്മാരും മറ്റ് രാജാക്കന്മാരും ഒത്തുചേർന്ന് ചെന്നു. വളരെ ശോകത്തോടുകൂടി തോൽമയെപ്പറ്റിയോർത്ത്, ഭീഷ്മന്റെ വിക്രമത്തെക്കുറിച്ചു ഖേദിച്ചു, വാർഷ്ണേയനോട് ഇപ്രകാരം പറഞ്ഞു: 'കൃഷ്ണാ! നോക്കൂ! വില്ലാളിവീരനും ഭീമപരാക്രമനുമായ ഭീഷ്മൻ വേനല്ക്കാലത്ത് ഉണക്കക്കാടിനെ അഗ്നിയെന്നപോലെയല്ലേ ചുട്ടുദഹിപ്പിക്കുന്നത്! ഈ മഹാന്റെ മുഖത്ത് നമ്മൾ എങ്ങനെ നോക്കുവാൻ ശക്തരാകും? ഹവിസ്സേറ്റ അഗ്നിപോലെ എന്റെ സൈന്യത്തെ ചുട്ടുദഹിപ്പിച്ചുകൊണ്ടിരിക്കെ ഞങ്ങൾ എങ്ങനെ അദ്ദേഹത്തിന്റെ മുമ്പിൽ നില്ക്കുവാൻ ശക്തരാകും? മഹാബലനായ ആ നരവ്യാഘ്രനെ കുലച്ച വില്ലോടുകൂടി കണ്ടിട്ട് പോരിൽ ശരംകൊണ്ടു വേദനിച്ചു വിറയ്ക്കുന്ന എന്റെ പട പാഞ്ഞുപോയത് ഭവാൻ കണ്ടില്ലേ? ക്രുദ്ധനായി വരുന്ന അന്തകനേയും, വജ്രിയേയും ജയിക്കാം; പാശമെടുത്ത വരുണനേയും, ഗദയെടുത്ത കുബേരനേയും ജയിക്കാം; എന്നാൽ ഭീഷ്മനെ പോരിൽ വെല്ലുവാൻ അത്രയെളുപ്പമല്ല. ഞാൻ ഈ നിലയിൽ, തകർന്ന കപ്പൽപോലെ, ഭീഷ്മസമുദ്രത്തിൽ മുങ്ങിപ്പോവുകയാണ്. കേശവാ! ഞാൻ എന്റെ വിഡ്ഢിത്തം കൊണ്ട് ഭീഷ്മനുമായി ഏറ്റുമുട്ടി. ഹേ! വാർഷ്ണേയാ! ഞാൻ വല്ലേടത്തും പോവുകയാണ്. ഇനി ഇവിടെയൊന്നും നില്ക്കുകയില്ല. അതാണ് ഉത്തമമായിട്ടുള്ളത്. ഭീഷ്മനാകുന്ന യമന്ന് ഞാൻ ഈ രാജാക്കന്മാരെയൊന്നും കൊടുക്കുവാൻ വിചാരിക്കുന്നില്ല. ഹേ! കൃഷ്ണാ! ഭീഷ്മൻ മഹാസ്ത്രജ്ഞനാണ്. ആ മഹാവീരൻ എന്റെ പടയെ ഇപ്പോൾ നാമാവശേഷമാക്കും. കത്തുന്ന അഗ്നിയിൽ ഇയ്യാംപാറ്റപോലെ എന്റെ സൈന്യങ്ങൾ പൊരിഞ്ഞുദഹിച്ചുകൊണ്ടിരിക്കുന്നു. എന്റെ സകല സൈന്യവും അങ്ങനെ ഒടുങ്ങിക്കൊണ്ടിരിക്കുന്നു, ഹേ, കേശവാ! ഞാൻ രാജ്യത്തിന്നുവേണ്ടി വിക്രമിച്ച് മുടിഞ്ഞു. വീരന്മാരായ എന്റെ സഹോദരന്മാരും ശരമേറ്റ് കഷ്ടപ്പെട്ടു. ഞാൻ കാരണം അവർ സഹോദരസ്നേഹംമൂലം, നാടും സൗഖ്യവുമൊക്കെ വിട്ടു. ഞാൻ എല്ലാറ്റിലും വലുത് ജീവനാണെന്ന് വിചാരിക്കുന്നു. ജീവിതം ദുർല്ലഭമല്ലേ കേശവാ! ഇനി ശേഷിച്ച ജീവിതം തപസ്സിന്നായി ഉപയോഗപ്പെടുത്താൻ ഞാൻ വിചാരിക്കുന്നു. അല്ലാതെ ഈ മിത്രവർഗ്ഗത്തെ ഇനി ഞാൻ കൊല്ലിക്കുകയില്ല. എന്റെ അസംഖ്യം തേരുകളേയും, വീരന്മാരേയും ദിവ്യാസ്ത്രംകൊണ്ട് മഹാരഥനായ ഭീഷ്മൻ പൊടിയാക്കി വിടുന്നു. മാധവാ! എനിക്ക് ഇനി എന്താണ് ഹിതമായിട്ടുള്ളതെന്ന്, ഭവാൻ പറയൂ! സവ്യസാചിയാണെങ്കിൽ പോരിൽ വലിയ ഉത്സാഹം കാണിക്കാതെ ഒരു മദ്ധ്യവർത്തിയെപ്പോലെയാണ് ഞാൻ കാണുന്നത്. മഹാബലനായ ഭീമൻ മാത്രമേ ശക്തി കാണിച്ചു പൊരുതുന്നുള്ളു. അവൻ ബാഹുവീര്യംകൊണ്ട് ക്ഷത്രധർമ്മത്തെ ചിന്തിക്കുന്നുണ്ട്. വീരന്മാരെ അവസാനിപ്പിക്കുന്ന അവൻ ഉത്സാഹംപോലെ ഗദകൊണ്ട് ആന, തേർ, കുതിരക്കൂട്ടം എന്നിവയിൽ സാഹസക്രിയ ചെയ്യുകയാണ്. എന്നാൽ ശത്രുസൈന്യത്തെ മുഴുവൻ മുടിക്കുവാൻ ഇവനെക്കൊണ്ടാവുകയില്ല. നേരെ യുദ്ധംനടത്തുകയാണെങ്കിൽ നൂറ്റാണ്ടുകൊണ്ടേ ഒടുക്കുവാനാകൂ. അസ്ത്രജ്ഞനായ നിന്റെ തോഴൻ ഒരുത്തൻ നമ്മെ വിടുന്നു; ഭീഷ്മനും, ദ്രോണനും ചുട്ടുമുടിക്കുമ്പോഴും അതിൽ ശ്രദ്ധിക്കുന്നില്ല. ഭീഷ്മന്റേയും, ദ്രോണന്റേയും ദിവ്യാസ്ത്രം അവർ വീണ്ടും വീണ്ടും പ്രയോഗിച്ചല്ലേ നൃപസഞ്ചയത്തെ ഒടുക്കുന്നത്. ഹേ! കൃഷ്ണാ! വീണ്ടും ചൊടിച്ച് രാജാക്കളോടു ചേർന്ന് നമ്മെയൊക്കെ ഭീഷ്മൻ മുടിക്കും. അതിൽ സംശയിക്കേണ്ട; അവൻ അത്ര വിക്രമിയാണ്. ഹേ! യോഗേശ്വരാ, മഹാപ്രാജ്ഞാ! ഭവാൻ രഥീന്ദ്രന്മാരെ നോക്കൂ! കാറ് അഗ്നിയെ എന്നപോലെ ഭീഷ്മനെ ശാന്തനാക്കുവാൻ ആരുണ്ട്? ഹേ, ഗോവിന്ദാ! നിന്റെ പ്രസാദത്താൽ പാണ്ഡവന്മാർ ഹതവൈരികളാണെന്ന് പറയാറുണ്ട്. സ്വരാജ്യം സമ്പാദിച്ച് ബന്ധുക്കളോടുകൂടി മോദിക്കുവാൻ ഭവാൻ ഇടവരുത്തണേ!"

ഇപ്രകാരം പറഞ്ഞ് ധർമ്മപുത്രൻ ധ്യാനത്തെ പ്രാപിച്ചു. വളരെ ബുദ്ധിക്ഷയത്തോടുകൂടി ശോകംകൊണ്ട് ഉള്ളുകെട്ട് ദുഃഖവ്യാഹതചിത്തനായി ഇരിക്കുന്ന പാണ്ഡവനെ ഹർഷിപ്പിക്കുമാറ് കേശവൻ പറഞ്ഞു: 'ഹേ ഭാരതശ്രേഷ്ഠാ! ഭവാൻ മാഴ്കരുത്. ഭവാൻ അങ്ങനെ ദുഃഖിക്കേണ്ടവനല്ല. ലോകത്തിലെങ്ങു നോക്കിയാലും വില്ലാളികളിൽ പ്രമുഖന്മാരാണ് ഭവാന്റെ അനുജന്മാർ. ഞാനും ഭവാന് പ്രിയംചെയ്യുവാൻ സന്നദ്ധനാണ്. പ്രസിദ്ധനായ സാത്യകിയും സന്നദ്ധനാണ്. വിരാടദ്രുപദന്മാരും ധൃഷ്ടദ്യുമ്നനും അപ്രകാരംതന്നെ തയ്യാറായി നില്ക്കുന്നു. അപ്രകാരംതന്നെ ബലവാന്മാരായ മന്നവന്മാരും നില്ക്കുന്നു. എല്ലാവരും ഭവാന്റെ പ്രസാദം കാത്തുനില്ക്കുന്നവരാണ്. എല്ലാവരും ഭവാനിൽ കൂറുള്ളവരുമാണ്. ഈ നില്ക്കുന്ന മഹാബാഹുവായ പാർഷതൻ എല്ലായ്പോഴും ഭവാന്റെ പ്രിയംതന്നെ കാത്തുകൊണ്ട് ഉത്സാഹത്തോടെ സേനാപതിത്വം കൈക്കൊണ്ട് നില്ക്കുന്നു! മഹാബലനായ ശിഖണ്ഡി ഭീഷ്മന്റെ അന്തകനാണ്.' കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ഉത്സാഹത്തോടും സന്തോഷത്തോടുംകൂടി ധർമ്മപുത്രൻ ധൃഷ്ടദ്യുമ്നനോട് വാസുദേവൻ കേട്ടുനില്ക്കെത്തന്നെ ആ സദസ്സിൽവെച്ച് ഇപ്രകാരം പറഞ്ഞു: 'ഹേ ധൃഷ്ടദ്യുമ്നാ! ഞാൻ പറയുന്നത് ഭവാൻ ധരിക്കൂ! സേനാപതേ! ഞാൻ പറയുന്ന ഈ വാക്കുകൾ ഭവാൻ തെറ്റിക്കാതിരിക്കണം ഭവാൻ ഞങ്ങളുടെ സേനാപതിയല്ലേ! വാസുദേവതുല്യനാണ് ഭവാൻ ഞങ്ങക്കൾക്ക്. വാനവന്മാർക്ക് പണ്ട് കാർത്തികേയൻ എന്ന പോലെ ഭവാൻ പാണ്ഡവന്മാർക്ക് മാന്യനായ സേനാപതിയാണ്. ഹേ, നരശാർദ്ദൂലാ! ഭവാൻ വിക്രമിച്ച് കുരുക്കളെ കൊല്ലുക! ഭവാനെ ഞാനും ഭീമനും കൃഷ്ണനനും തുണയ്ക്കാം.' 'ഹേ! മാരിഷാ! മാദ്രീപുത്രന്മാരും ചട്ടയിട്ട് ഈ ദ്രൗപദേയന്മാരും പ്രധാനപ്പെട്ട മറ്റുമന്നവന്മാരും ഭവാനെ തുണയ്ക്കാം. എല്ലാവർക്കും ഹർഷം ജനിപ്പിക്കുന്നവിധം ധൃഷ്ടദ്യുമ്നൻ മറുപടി പറഞ്ഞു. ഹേ! പാർത്ഥാ! ദ്രോണനെ കൊല്ലുന്നതിന്നുവേണ്ടി ഞാൻ ശംഭുവാൽ സൃഷ്ടിക്കപ്പെട്ടവനാണ്. ഭീഷ്മദ്രോണകൃപന്മാരേയും ശല്യസൈന്ധവന്മാരേയും ഗർവ്വുള്ള മറ്റു മന്നവന്മാരേയും ഞാൻ പോരിൽ ഏറ്റ് എതിർക്കുവാൻ സന്നദ്ധനാണ്.' ധൃഷ്ടദ്യുമ്നൻ പ്രതിജ്ഞചെയ്തതോടുകൂടി മഹേഷ്വാസരും യുദ്ധദുർമ്മദന്മാരുമായ പാണ്ഡവന്മാർ ആർത്തുവിളിച്ചു. സേനാനിയായ ധൃഷ്ടദ്യുമ്നനോട് പാർത്ഥൻ അപ്പോൾ പറഞ്ഞു: 'സർവ്വശത്രുബർഹണമായ ക്രൗഞ്ചവ്യൂഹമുണ്ടല്ലോ, ദേവാസുരയുദ്ധത്തിൽ ദേവേന്ദ്രനോട് ബൃഹസ്പതി ഉപദേശി

ച്ചത്. മുറയ്ക്ക് ശത്രുവിന്ന് എതിരായിട്ടുള്ളതും ശത്രു മുമ്പേ കാണാത്തതുമായ വ്യൂഹമാണിത്.' ഇന്ദ്രൻ വിഷ്ണുവിനോടു പറഞ്ഞതുപോലെ രാജാവിനാൽ പറയപ്പെട്ട അവൻ പുലർച്ച യ്ക്ക് ആ പടയുടെയെല്ലാം മുൻപിലായി പാർത്ഥനെ നിർത്തി. ഇന്ദ്രൻ കല്പിക്കുകയാൽ വിശ്വകർമ്മാവ് നിർമ്മിച്ച ആ അത്ഭുതമായ അർജ്ജുനകേതനം ഇന്ദ്രായുധംപോലെ ശോഭിക്കുന്ന കൊടിക്കൂറകളോടുകൂടി, ഗന്ധർവ്വനഗരംപോലെ, വാനിൽ അണഞ്ഞുശോഭിക്കുന്ന ആ പതാക, തേരോടുമ്പോൾ ആകാശത്തു തുള്ളിക്കളിച്ച് പ്രശോഭിച്ചു. രത്നമുള്ളതിനാൽ ഗാണ്ഡീവപാണിയായ പാർത്ഥൻ, ഭാനുമാനാൽ മേരു എന്നപോലെ ശോഭിച്ചു.

ആ ക്രൗഞ്ചവ്യൂഹത്തിന്റെ തലയായി വലിയ സേനയോടുകൂടിയ ദ്രുപദൻ ശോഭിച്ചു. രണ്ടു കണ്ണുകളിലായി ചൈദ്യനും കുന്തിഭോജനും നിന്നു. കഴുത്തിന്റെ സ്ഥാനത്ത് ദാശാർണ്ണകപ്രഭദ്രന്മാരും ദാശേരകഗണങ്ങളും കിരാതരും അനൂപകന്മാരും നിരന്നുനിന്നു. പിന്നെ ഉടലായി പടച്ചരന്മാരും പൗണ്ഡ്രകന്മാരും പടുക്കളായ പൗരവന്മാരും നിഷാദന്മാരും ചേർന്നു നിരന്നു. പൃഷ്ഠഭാഗമായി യുധിഷ്ഠിരൻ നിന്നു. രണ്ടു ചിറകുകളിലായി ഭീമനും ധൃഷ്ടദ്യുമ്നനും ഇരുവശങ്ങളിലായി നിന്നു. ദ്രൗപദേയന്മാരും അഭിമന്യുവും തേരാളിയായ യുയുധാനൻ, പിശാചദാരദന്മാർ, പൗണ്ഡ്രകുണ്ഡികൾ, വിഷൗഘർ, മാരുതന്മാർ, ധേനുകന്മാർ, തംഗണന്മാർ, പരതംഗണന്മാർ, ബാൽഹീകന്മാർ, തിത്തിരന്മാർ, ചോളന്മാർ, പാണ്ഡ്യന്മാർ എന്നീ നാട്ടുകാർ വലതുപക്ഷത്തിൽ നിന്നു. അഗ്നിവേശ്യർ, തുഹുണ്ഡന്മാർ, ദാനഭാരികൾ, മാളവന്മാർ, ശബരോത്ഭസന്മാർ, വത്സന്മാർ, നാകുലന്മാർ, സഹദേവൻ, നകുലൻ എന്നിവരെല്ലാം ഇടതു പക്ഷത്തിൽ നിന്നു. പതിനായിരം രഥങ്ങൾ ചിറകുകളും ലക്ഷം യോദ്ധാക്കൾ തലയും പത്തുലക്ഷം യോദ്ധാക്കൾ പൃഷ്ഠവും പത്തും പത്തുസഹസ്രവുംകൂടി കഴുത്തും പിന്നെ നിയുതവും വേറെ എഴുപതിനായിരവുംകൂടി പക്ഷകോടിപ്രപക്ഷങ്ങളും പക്ഷാന്തങ്ങളിൽ ആനകളും, ഇങ്ങനെ രാജാവേ, ചലിക്കുന്ന ഒരു മലപോലെ വ്യൂഹം ഒത്തുചേർന്നു. വിരാടൻ ജഘനഭാഗം കേകയന്മാരോടുകൂടി കാത്തു. മൂന്നു പതിനായിരങ്ങളോടുകൂടി ശൈബ്യനും കാശിരാജാവും നിന്നു. ഇപ്രകാരം ആ ക്രൗഞ്ചമഹാവ്യൂഹം പാണ്ഡവന്മാർ കെട്ടി പോരിന്നായി സൂര്യോദയത്തെ കാത്ത് ചട്ടയിട്ട് നില്പായി. ആ രാജാക്കന്മാർ സൂര്യവർണ്ണങ്ങൾ ചേർന്നതും വലിയതുമായ വെൺകൊറ്റക്കുടകൾ, ആനകൾ, തേർക്കൂട്ടങ്ങൾ എന്നിവയാൽ ഏറ്റവും പ്രശോഭിച്ചു."

**51. കൗരവസൈന്യത്തിന്റെ വ്യൂഹനിർമ്മാണം** - സഞ്ജയൻ പറഞ്ഞു: "മഹാതേജസ്വിയായ പാർത്ഥൻ സംരക്ഷിക്കുന്നതും ഘോരവും അഭേദ്യവുമായ ക്രൗഞ്ചവ്യൂഹം ഭവാന്റെ പുത്രൻ കണ്ടു. ഉടനെ ആചാര്യനായ ദ്രോണനോടും കൃപനോടും ശല്യനോടും സൗമദത്തി, വികർണ്ണൻ, അശ്വത്ഥാമാവ്, ദുശ്ശാസനാദികളായ സഹോദരന്മാർ, പോരിന്നു വന്നുചേർന്ന മറ്റു രാജാക്കൾ എന്നിവരോടും ഹർഷത്തോടെ ദുര്യോധനൻ പറഞ്ഞു: "നിങ്ങൾ എല്ലാവരും പലവിധം അസ്ത്രങ്ങളും ആയുധങ്ങളും കൈവശമുള്ളവരാണല്ലോ. എല്ലാവരും യുദ്ധകോവിദന്മാരുമാണ്. ഒറ്റയ്ക്കുതന്നെ നിങ്ങൾക്ക് ഓരോരുത്തനും ശത്രുക്കളെ വെല്ലുവാൻ കഴിവുള്ളവരാണ്. എല്ലാവരും മഹാരഥന്മാരാണ്. പിന്നെ നിങ്ങളെല്ലാവരുംകൂടി പടകൂട്ടിച്ചെന്നാൽ പാണ്ഡവരെ ജയിക്കുവാൻ എന്തു വിഷമമാണുള്ളത്! ഭീഷ്മൻ കാക്കുന്ന നമ്മുടെ പടയാണെങ്കിൽ അതിവിസ്തൃതമാണ്. പാണ്ഡവന്മാരുടെ പടയാണെങ്കിൽ ഭീമൻ കാക്കുന്നതാണെങ്കിലും പട വളരെ ചെറുതാണ്.

സംസ്ഥാനന്മാർ, ശൂരസേനന്മാർ, കുരരന്മാർ, വേത്രികൾ, രേചകന്മാർ, ത്രിഗർത്തന്മാർ, യവനന്മാർ, മദ്രകന്മാർ എന്നിവരെല്ലാം ശത്രുഞ്ജയനോടും ദുശ്ശാസനനോടും വികർണ്ണനോടും നന്ദോപനന്ദകരോടും ചിത്രസേനനോടും പാരിഭദ്രകന്മാരോടും കൂടിച്ചേന്ന് ഭീഷ്മനെത്തന്നെ നിങ്ങൾ സംരക്ഷിക്കുവിൻ! സൈന്യത്തെ മുൻനിർത്തി ഒപ്പം രക്ഷിക്കുവിൻ! ഹേ, ധൃതരാഷ്ട്രരാജാവേ! ഭവാന്റെ മക്കളും ഭീഷ്മനും ദ്രോണനും ചേർന്ന് പാണ്ഡവന്മാരുടെ ക്രൗഞ്ചവ്യൂഹത്തിന്നെതിരായ ഒരു വ്യൂഹം നിർമ്മിച്ചു.

മഹാരഥനായ ഭീഷ്മൻ ഇന്ദ്രനെപ്പോലെ തന്റെ മഹാസൈന്യവുമായി കയറി. അവന്റെ പിന്നിലായി പ്രതാപവാനായ ദ്രോണൻ, കുന്തളന്മാർ, ദശാർണ്ണന്മാർ, മഗധന്മാർ, വിദർഭന്മാർ, മേഖലന്മാർ, കർണ്ണപ്രാവരണന്മാർ എന്നിവരൊക്കെച്ചേർന്ന് വമ്പനായ ഭീഷ്മന്റെ പിൻപുറത്തു നിന്നു. ഗാന്ധാരന്മാർ, സിന്ധുസൗവീരന്മാർ, ശിബിമാർ, വസാതികൾ എന്നിവരും സൈന്യത്തോടുകൂടിയ ശകുനിയും ദ്രോണാചാര്യനെ സംരക്ഷിക്കുവാൻ സന്നദ്ധരായി നിന്നു. പിന്നെ ദുര്യോധനരാജാവ് സഹോദരന്മാരോടും, അശ്വാതകർ, വികർണ്ണൻ, അംബഷ്ഠന്മാർ, കോസലന്മാർ, ദരദന്മാർ, ശകക്ഷുദ്രമാളവന്മാർ എന്നിവർ സസന്തോഷം സൗബലന്റെ സൈന്യത്തെ സംരക്ഷിച്ചുനിന്നു. ഭൂരിശ്രവസ്സ്, ശലൻ, ശല്യൻ, ഭഗദത്തൻ, വിന്ദാനുവിന്ദർ എന്നിവർ ഇടത്തെപ്പങ്കുകാത്തു. സൗമദത്തി, സുശർമ്മാവ്, കാംബോജേന്ദ്രനായ സുദക്ഷിണൻ, ശ്രുതായുസ്സ്, അച്യുതായുസ്സ് എന്നിവർ വലത്തേപ്പങ്കുകാത്തു. അശ്വത്ഥാമാവ്, കൃപൻ, സാത്വതനായ കൃതവർമ്മാവ് എന്നിവർ വലിയ പടയോടുകൂടി സേനാപൃഷ്ടത്തിൽ നിന്നു. അതിന്റെ പിന്നിൽ കാവലായി നാനാനാട്ടിന്റേയും അധീശ്വരന്മാരായ കേതുമാൻ, വസുദാനൻ, കാശ്യപുത്രൻ, അഭിഭൂവ് എന്നിവരും നിന്നു. എല്ലാം ചേർന്നുനിന്നപ്പോൾ എല്ലാവർക്കും സന്തോഷമായി. പോരിന്നു സന്നദ്ധരായി ശംഖനാദവും സിംഹനാദവും മുഴങ്ങി.

അവർ സഹർഷം ആർക്കുന്നത് വൃദ്ധനായ കുരുപിതാമഹൻ കേട്ടു. ഉടനെ അദ്ദേഹം ഉച്ചത്തിലലറുകയും ശംഖനാദം മുഴക്കുകയുംചെയ്തു.

പിന്നെ ശംഖും, ഭേരികളും, പലതരം വാദ്യങ്ങളും ശത്രുക്കൾ ആനകവാദ്യത്തോടുകൂടി ശബ്ദിച്ചു. ആ ശബ്ദം അപ്പോൾ അതിഭയങ്കരമായി മുഴങ്ങി.

ഉടനെ വെള്ളക്കുതിരകളെപ്പൂട്ടിയ വെള്ളത്തേരിൽ ഇരിക്കുന്ന മഹാരഥന്മാർ സുവർണ്ണരത്നഖചിതമായ ശംഖുകൾ മുഴക്കി. ഹൃഷീകേശൻ പാഞ്ചജന്യവും, ധനഞ്ജയൻ ദേവദത്തവും, ഭീമകർമ്മാവായ ഭീമൻ പൗണ്ഡ്രവും വിളിച്ചു. യുധിഷ്ഠിരരാജാവ് അനന്തവിജയവും, സുഘോഷം നകുലനും, മണിപുഷ്പം സഹദേവനും മുഴക്കി. കാശി രാജാവായ ശൈബ്യനും, മഹാരഥന്മാരായ ശിഖണ്ഡിയും, ധൃഷ്ടദ്യുമ്നനും, വിരാടനും, യുയുധാനനും, പാഞ്ചാല്യന്മാരും, മഹാധനുർദ്ധരന്മാരായ പാഞ്ചാലീപുത്രന്മാർ അഞ്ചുപേരും എല്ലാവരും അവരവരുടെ ശംഖുകൾ വിളിക്കുകയും സിംഹനാദം മുഴക്കുകയും ചെയ്തു. ആ വീരന്മാർ ഉതിർക്കുന്ന ആ മഹാഘോഷം വാനിലും ഭൂവിലും തിങ്ങി എല്ലായിടത്തും മാറ്റൊലിക്കൊണ്ടു. ഇപ്രകാരം മഹാരാജാവേ, കുരുപാണ്ഡവന്മാർ ഹൃഷ്ടരായി. പരസ്പരം താപംവളർത്തുന്ന അവർ വീണ്ടും യുദ്ധത്തിന്നായി പരസ്പരം ചെന്നേറ്റു."

**52. ഭീഷ്മാർജ്ജുനയുദ്ധം** - ധൃതരാഷ്ട്രൻ പറഞ്ഞു: "എന്റെ കൂട്ടരും പാണ്ഡവന്മാരും വ്യൂഹം കെട്ടിയതിന്നുശേഷം പോരാളിശ്രേഷ്ഠന്മാരായ അവർ എങ്ങനെ പോർ നടത്തി?"

സഞ്ജയൻ പറഞ്ഞു: "അവർ സന്നദ്ധരായി ഭംഗിയുള്ള കൊടികളോടുകൂടി വ്യൂഹം ചമച്ചതിന്നുശേഷം അതിരില്ലാതെ വിസ്തൃതമായി നില്ക്കുന്ന പടകണ്ട് ദുര്യോധനൻ സൈന്യമദ്ധ്യത്തിൽനിന്നുകൊണ്ടു നിന്റെ ആൾക്കാരോട് 'പൊരുതുവിൻ! ചട്ടയിടുവിൻ' എന്നു വിളിച്ചുപറഞ്ഞു.

ഉഗ്രമനസ്സോടുകൂടിയ ആ ഉന്നതധ്വജൻ ജീവനെപ്പോലും തൃണവൽഗണിച്ച്, പാണ്ഡവന്മാരുടെ നേരെ എതിർത്തു. പിന്നെ രോമാഞ്ചമഞ്ചുമാറ് ബഹളമായ പോരാട്ടം നടന്നു തേരും, ആനയും ഇടകലർന്ന ആ യുദ്ധം ഭയങ്കരമായിരുന്നു. തേരാളികൾ വിടുന്ന പൊന്നു കെട്ടിച്ച ശക്തമായ ശരങ്ങൾ ശക്തിയോടെ ആനപ്പടയിലും, കുതിരപ്പടയിലും പാഞ്ഞുകയറി. അപ്രകാരം

പോര് നടക്കുമ്പോൾ വില്ലെടുത്തു ചട്ടയിട്ട ഭീമപരാക്രമനായ ഭീഷ്മൻ ആഞ്ഞുകയറി. സൗഭദ്രനിലും, ഭീമനിലും, സാത്യകിയിലും, കേകയനിലും, വിരാടനിലും, പിന്നെ ധൃഷ്ടദ്യുമ്നനിലും, മത്സ്യനിലും ശരവർഷം ചൊരിഞ്ഞുകൊണ്ടു നിന്നു. ആ വീരന്റെ ആക്രമണത്തിൽ അപ്പോൾ വ്യൂഹം പിളർന്നു. എല്ലാ സൈന്യങ്ങൾക്കും കലമ്പൽ ഉണ്ടായി.

കുതിരക്കാർ ചത്തു. കൊടിക്കാർ വീണു. ചുണയേറിയ കുതിരകൾ ചത്തു. തേർക്കൂട്ടം ഭയപ്പെട്ട് ഓടി. വല്ലാത്ത വിഷമത്തിൽ പാണ്ഡവന്മാർ പെട്ടുപോയി. മഹാരഥനായ ഭീഷ്മനെക്കണ്ട് നരവ്യാഘ്രനായ അർജ്ജുനൻ ക്രുദ്ധനായി കൃഷ്ണനോട് പറഞ്ഞു: 'വാർഷ്ണേയാ, മുത്തച്ഛന്റെ അടുത്തേക്ക് തേർ തെളിക്കൂ! ഇതാ ഭീഷ്മൻ ക്രുദ്ധനായി നമ്മുടെ സൈന്യത്തെ മുടിക്കുന്നു. ദുര്യോധനന്റെ ഹിതത്തിന്നു വേണ്ടി അദ്ദേഹം അതു ചെയ്യും; മുടിച്ചുവിടും! ഇതാ ദ്രോണനും, കൃപനും, ശല്യനും. വികർണ്ണനും നില്ക്കുന്നു! ദുര്യോധനാദികളായ ധാർത്തരാഷ്ട്രന്മാരോടുകൂടിയാണ് നില്ക്കുന്നത്! ദൃഢധന്വാവായ അവൻ പാഞ്ചാലന്മാരെ ഇപ്പോൾ അവസാനിപ്പിക്കും. ഈ ഞാൻ സൈന്യങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഭീഷ്മനെ ധ്വംസിക്കുവാൻ പോവുകയാണ്. ജനാർദ്ദനാ! അങ്ങോട്ട് രഥമോടിക്കൂ' അർജ്ജുനൻ പറഞ്ഞ വാക്കുകേട്ട് കൃഷ്ണൻ പറഞ്ഞു; 'അർജ്ജുനാ! ഒരുങ്ങിക്കോളൂ! ഭീഷ്മന്റെ തേരുള്ളേടത്ത് ഇതാ ഞാൻ എത്തിക്കുന്നു' എന്നു പറഞ്ഞ് ജനാർദ്ദനൻ അർജ്ജുനന്റെ രഥം ഭീഷ്മന്റെ തേരിന്നു സമീപമെത്തിച്ചു. വെള്ളക്കുതിരയുള്ള ആ രഥത്തിലെ കൊടി ചാഞ്ചാടി. അലറുന്ന വാനരൻ വസിക്കുന്ന ആ കൊടി പാറിക്കളിച്ചു. കൊടുംകാറുപോലെ ഗർജ്ജിക്കുന്ന ആ തേരുമായി ശൂരന്മാരായ കൗരവസേനയെ സംഹരിച്ചുകൊണ്ട് അർജ്ജുനൻ ഭീഷ്മന്റെനേരെ പാഞ്ഞു. മിത്രങ്ങൾ ഹർഷിച്ചു. മദിച്ച ആനയെപ്പോലെ അർജ്ജുനൻ ഊക്കോടെ അടുത്തപ്പോൾ ശൂരന്മാരെപ്പോലും കിടിലംകൊള്ളിക്കുന്ന വിധം അമ്പെയ്തു എല്ലാം തകർത്തു തകർത്ത്, ഭീഷ്മൻ സൈന്ധവ പ്രാച്യസൗവീരകേകയസൈനികന്മാരോടുകൂടി അർജ്ജുനനോട് എതിർത്തു. കൗരവസൈന്യത്തിൽ കുരുമുത്തച്ഛനായ ഭീഷ്മനോ, ദ്രോണകർണ്ണന്മാരോ അല്ലാതെ ഗാണ്ഡീവിയുടെ നേരെ ചെല്ലുവാൻ ധൈര്യമുള്ളവർ ആരുണ്ട്?

ഉടനെ ലോകമഹാവീരനായ ഭീഷ്മൻ എഴുപത്തേഴു ശരങ്ങൾ അർജ്ജുനനിൽ ചൊരിഞ്ഞു. ദ്രോണൻ ഇരുപത്തഞ്ചും, കൃപൻ അമ്പത് അമ്പും, ദുര്യോധനൻ അറുപത്തിനാല് അമ്പും, ശല്യൻ ഒമ്പത് അമ്പും, നരവ്യാഘ്രനായ ദ്രൗണി അറുപത് അമ്പും, വികർണ്ണൻ മൂന്നമ്പും, സിന്ധുരാജാവ് ഒമ്പതമ്പും, ശകുനി അഞ്ച് അമ്പും പാർത്ഥനിൽ ചൊരിഞ്ഞു. ആ മഹാരഥന്മാരൊക്കെ വളഞ്ഞ് അമ്പുചൊരിഞ്ഞപ്പോൾ ആ മഹാബാഹു കുലുങ്ങുകയുണ്ടായില്ല. മലപോലെ സ്ഥിരമായി നിന്നു. ഉടനെ അർജ്ജുനൻ ഭീഷ്മനിൽ അൻപത്തഞ്ച് ശരങ്ങളും കൃപനിൽ ഒൻപതും, ദ്രോണനിൽ അറുപതും, വീരനായ വികർണ്ണനിൽ മൂന്നും, ശല്യനിൽ മൂന്നും, രാജാവിൽ അഞ്ചും ശരങ്ങൾ അമേയാത്മാവായ കിരീടി എതിർത്ത് എയ്തു. വിരാടനും, സാത്യകിയും, ധൃഷ്ടദ്യുമ്നനും, സൗഭദ്രനും, ദ്രൗപദേയന്മാരും, പാർത്ഥന്നു ചുറ്റും നിന്നു. ഉടനെ ഭീഷ്മന്നു പ്രിയം ചെയ്യുന്ന വില്ലാളിവീരനായ ദ്രോണനെ പാഞ്ചാല്യൻ സോമകന്മാരോടുകൂടി എതിർത്തു. രഥിശ്രേഷ്ഠനായ ഭീഷ്മൻ പാണ്ഡുപുത്രനെ എൺപതു ശരങ്ങൾകൊണ്ട് ഒപ്പം പ്രഹരിച്ചതു കണ്ടപ്പോൾ ഹേ ധൃതരാഷ്ട്രാ! ഭവാന്റെ വില്ലാളികൾ സന്തോഷംകൊണ്ട് ആർത്തുവിളിച്ചു. അവർ ഒന്നിച്ച് ആർക്കുന്നതു കേട്ടപ്പോൾ പ്രതാപവാനായ നരസിംഹൻ നേരെ കയറിച്ചെന്നു. മഹാരഥന്മാരായ അവരുടെ നടുക്ക് ധനഞ്ജയൻ എത്തി. ആ മഹാരഥന്മാരെ ലാക്കുനോക്കി വില്ലുകൊണ്ട് ക്രീഡകൾ തുടങ്ങി. അപ്പോൾ ദുര്യോധനൻ ഭീഷ്മനോട് ഇപ്രകാരം പറഞ്ഞു: 'താതാ! ഇതാ പാണ്ഡുപുത്രൻ! കൃഷ്ണനോട് ഒത്തവനും ശക്തനുമാണ് അവൻ. അവൻ നമ്മുടെ പടയെ അടിയോടെ മുടിക്കുന്നു. ഗാംഗേയനായ ഭവാനും, മഹാരഥനായ ദ്രോണനും വാഴുമ്പോഴും യത്നിക്കുന്ന നമ്മുടെ പടയെ ഭീമൻ ഒടുക്കിവിടുന്നത് കാണുന്നില്ലേ? ധരാപതേ! ഭവാൻകാരണം കർണ്ണൻ ആയുധം വെച്ചിരിക്കുകയാണല്ലോ. എന്നും എന്റെ ഹിതത്തെത്തന്നെ ചിന്തിക്കുന്ന അവൻ ഇപ്പോൾ പാർത്ഥനുമായി പൊരുതുകയില്ലെന്ന് ഭവാനറിയാമല്ലോ. ഭവാൻ അർജ്ജുനനെ വേഗം കൊല്ലുക! അതിന്നുള്ള മാർഗ്ഗം ചിന്തിക്കുക!' ഇപ്രകാരം ദുര്യോധനൻ പറഞ്ഞപ്പോൾ നിന്റെ അച്ഛനായ ഭീഷ്മൻ 'ക്ഷത്രധർമ്മം മോശംതന്നെ!' എന്നുപറഞ്ഞ് പാർത്ഥനോട് ഏറ്റു.

ശ്വേതാശ്വന്മാരായ രണ്ടു മഹാരഥന്മാരും പരസ്പരം ഏറ്റതു കണ്ടപ്പോൾ രാജാക്കന്മാർ സിംഹനാദം മുഴക്കുകയും, ശംഖുവിളിക്കുകയും ചെയ്തു. ദ്രൗണിയും, ഭവാന്റെ പുത്രന്മാരായ ദുര്യോധനനും, വികർണ്ണനും, ദ്രോണനു ചുറ്റും പൊരുതുവാൻ സന്നദ്ധരായി നിന്നു. അപ്രകാരംതന്നെ പാർത്ഥന്മാരെല്ലാം ധനഞ്ജയന്റെ ചുറ്റുമായി നിന്നു. അങ്ങനെ ഭയങ്കരമായ യുദ്ധം നടന്നു. ഗാംഗേയൻ അർജ്ജുനനെ ഒമ്പതു ശരങ്ങൾ എയ്തു. മർമ്മം പിളർക്കുന്ന പത്തു ശരങ്ങൾ എതിർത്ത് പാർത്ഥനും എയ്തു. പിന്നെ ആയിരമായിരം ശരങ്ങൾ പാർത്ഥൻ തൊടുത്ത് എയ്തു. സമരശ്ലാഘിയായ അർജ്ജുനൻ ശരങ്ങൾകൊണ്ട് ഭീഷ്മനെ മൂടി. ഭീഷ്മൻ ദിക്കറിയാത്തവനായിത്തീർന്നു. ഉടനെ ഭീഷ്മൻ ശരജാലംകൊണ്ട് അർജ്ജുനന്റെ ശരജാലങ്ങളെ തടുത്തു. രണ്ടുപേരും പരസ്പരം യുദ്ധത്തിൽ അഭിനന്ദിച്ചു. രണ്ടുപേരും യാതൊരു വ്യത്യാസവുംകൂടാതെ ചെയ്തതിന്നൊക്കെ എതിർ ചെയ്തു പോരാടി. ഭീഷ്മന്റെ വില്ലിൽ നിന്നു പുറപ്പെടുന്ന ശരജാലങ്ങൾ കൂട്ടമായി പാർത്ഥൻ എയ്യുന്ന ശരങ്ങളേറ്റ് തകരുന്നതു കാണാമായിരുന്നു. അപ്രകാരംതന്നെ അർജ്ജുനൻ തൂകുന്ന ശരജാലങ്ങൾ ഗാംഗേയൻ എയ്യുന്ന ശരമേറ്റു ഭൂമിയിൽ തുരുതുരെ പതിച്ചു. ഇരുപത്തഞ്ച് അമ്പ് പാർത്ഥൻ ഭീഷ്മനിൽ എയ്തു. ഭീഷ്മനും കൂർത്തുമൂർത്ത അമ്പുകൾ അർജ്ജുനനിൽ വർഷിച്ചു. ആ മഹാരഥന്മാർ പരസ്പരം ഹയങ്ങളെ എയ്തും, ധ്വജം എയ്തും, രഥേഷാ, രഥചക്രങ്ങൾ എയ്തും ആ ശൂരന്മാർ യുദ്ധക്കളി കളിച്ചു. ഉടനെ യോദ്ധരിൽ ഉത്തമനായ ഭീഷ്മൻ ചൊടിച്ച് വാസുദേവന്റെ മാറത്ത് മൂന്നു ശരങ്ങൾ എയ്തു. ഭീഷ്മന്റെ വില്ലിൽനിന്ന് എത്തുന്ന അമ്പേറ്റ് മധുസൂദനൻ പൂത്തുനില്ക്കുന്ന മുരുക്കുപോലെ ശോഭിച്ചു. ഉടനെ മാധവൻ അമ്പേറ്റതായിക്കണ്ട് പാർത്ഥൻ ചൊടിച്ച് കൂർത്തുമൂർത്ത അമ്പെയ്ത് ഭീഷ്മന്റെ സൂതനേയും പിളർന്നു. അന്യോന്യം കൊല്ലുവാൻ എന്നവിധം അവർ കിണഞ്ഞു. എന്നാൽ പോരിൽ മെച്ചംകാണിക്കുവാൻ അവരിൽ ആർക്കും കഴിഞ്ഞില്ല. അവർ ചിത്രം ചുറ്റലുകളും, പിന്മാറ്റവും, കേറ്റവും, സൂതസാമർത്ഥ്യവേഗത്താൽ പല വിദ്യകളും കാണിച്ചു തമ്മിലെയ്യേണ്ടതായ പഴുതുനോക്കിയും, സുഷിരം കാത്ത് അവർ പരസ്പരം പോരാടിനിന്നു.

രണ്ടുപേരും സിംഹനാദത്തോടെ ശംഖുവിളിച്ചു. രണ്ടു മഹാരഥന്മാരും ചെറുഞാണൊലികൂട്ടി. സിംഹനാദത്താലും അവരുടെ തേരൊലിയാലും പിളർന്ന ലോകംമുഴുവൻ വിറച്ച് ഉച്ചത്തിൽ ആർത്തു. അല്ലയോ ഭരതർഷഭാ! രണ്ടുപേർക്കും യാതൊരു പഴുതും ആരും കണ്ടില്ല. യുദ്ധദുർദ്ധർഷന്മാരും ബലികളുമായ അവർ തുല്യരാണ്. അവിടെ പോരാടുന്ന ഭീഷ്മനെ കൊടിയടയാളംകൊണ്ടു കൗരവർ കണ്ടു. അപ്രകാരംതന്നെ പാർത്ഥനെ പാണ്ഡവന്മാരും ചിഹ്നംകൊണ്ടുമാത്രമാണറിഞ്ഞത്. നരവീരന്മാരായ അവരുടെ വിക്രമം കണ്ടപ്പോൾ കാണികൾക്കെല്ലാം അത്യാശ്ചര്യമുണ്ടായി. അവർക്കു പോരിൽ ലേശവും പഴുത് ആരും കാണുകയുണ്ടായില്ല. നിത്യധർമ്മനിഷ്ഠന്ന് പാപത്തിന്റെ എന്നപോലെ യാതൊരു പഴുതും കാണുവാൻ ലോകർക്കു കഴിഞ്ഞില്ല.

രണ്ടുപേരേയും, അസ്ത്രജാലം മൂടുകയാൽ കാണുവാൻ കഴിയാതായി. ഉടനെതന്നെ രണ്ടുപേരും പെട്ടെന്ന് പോരിൽ തെളിഞ്ഞു വിളങ്ങുന്നതായിക്കണ്ടു. അവിടെ കണ്ടുനില്ക്കുന്ന ദേവഗന്ധർവ്വന്മാരും, ആരണന്മാരും, മുനീന്ദ്രന്മാരും അവരുടെ

വിക്രമത്തെപ്പാർത്തു തമ്മിൽ പറഞ്ഞു: 'ധീമാനായ പാർത്ഥൻ പോരിൽ ഭീഷ്മനെ ജയിക്കുവാൻ ആളായില്ല. ഭീഷ്മൻ പാർത്ഥ നേയും വെല്ലുവാൻ ആളായില്ല. തമ്മിൽ ചുണച്ച് പോർചെയ്യുന്ന ഇവരെ ജയിക്കുവാൻ ദേവന്മാർക്കോ, മാനുഷർക്കോ, ഗന്ധർവ്വ ന്മാർക്കോ സാദ്ധ്യമല്ല. ലോകത്തിൽ എന്നും ആശ്ചര്യകരമായ ഈ യുദ്ധം മഹാത്ഭുതംതന്നെ! ഇപ്രകാരം ഒരു യുദ്ധം ഈ ലോക ത്തിലെങ്ങും ഒരിക്കലും ഉണ്ടായിട്ടില്ല. ധീമാനായ അർജ്ജുനന്ന് ഈ ഭീഷ്മനെ ജയിക്കുവാൻ സാദ്ധ്യമല്ല. അശ്വങ്ങളോടും, തേരോടും, വില്ലോടുംചേർന്ന ഇവൻ പോരിൽ ശരങ്ങൾ വിത യ്ക്കുകയാണ്. അപ്രകാരംതന്നെ പോരിൽ ദേവന്മാർക്കുപോലും ദുസ്സഹനാണ് പാണ്ഡുപുത്രൻ. വില്ലുമേന്തി നില്ക്കുന്ന അവനെ വെല്ലുവാൻ ഭീഷ്മൻ ഉദ്യമിക്കുന്നതല്ല. ലോകാരംഭംമുതൽ ഇന്നേ വരെ ഉണ്ടായിട്ടുള്ള യുദ്ധങ്ങളിൽ ഇതൊന്നുമാത്രമാണ് അതു ല്യയുദ്ധം!' ഇപ്രകാരമുള്ള വാക്കുകൾ അവിടവിടെ കാണികൾ പറയുന്നതായി കേട്ടു. പോരിൽ ഭീഷ്മാർജ്ജുനന്മാരെ ഇപ്രകാരം വാഴ്ത്തി സംസാരിച്ചുകൊണ്ടിരുന്നു. നിന്റെ കൂട്ടരായ യോധ ന്മാരും പാണ്ഡുപുത്രന്മാരും ഈ സമയത്ത് പരസ്പരം മറന്നു ഘോരമായി പോരാടി നീങ്ങിക്കൊണ്ടിരുന്നു. മൂർച്ചകൂടിയ വാളു കൾ, തിളങ്ങുന്ന വെണ്മഴുകൾ, നാനാവിധം ശരങ്ങൾ, മറ്റു പല തരം ശസ്ത്രങ്ങൾ എന്നിവകൊണ്ട് രണ്ടു സൈന്യത്തിലും യോധന്മാർ പരസ്പരം അരിഞ്ഞുതള്ളി. ഇപ്രകാരം അത്യുഗ്ര മായി പോരുനടക്കുമ്പോൾ ദ്രോണപാഞ്ചാല്യന്മാർ തമ്മിൽ ഭീഷ ണമായ യുദ്ധം നടന്നു."

**53. ധൃഷ്ടദ്യുമ്നദ്രോണയുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "വില്ലാളിയായ ദ്രോണനും, പാഞ്ചാല്യവീരനായ ധൃഷ്ടദ്യു മ്നനും കിണഞ്ഞ് പോരാടിയ ആ സംഗരത്തെ എന്നോടു വിസ്തരിച്ചു പറയുക! സഞ്ജയാ! പൗരുഷത്തേക്കാൾ വലുത് ദൈവംതന്നെയാണ് എന്നാണ് എന്റെ അഭിപ്രായം. അതുകൊ ണ്ടാണല്ലോ യുദ്ധത്തിൽ അർജ്ജുനനെ കടക്കുവാൻ ഭീഷ്മന്ന് സാധിക്കാഞ്ഞത്. ഭീഷ്മൻ ചൊടിച്ചാൽ ചരാചരമടങ്ങിയ വിശ്വം മുഴുവൻ മുടിച്ചുകളയും. ഊക്കുകൊണ്ടൊന്നും ഭീഷ്മന്നും അർജ്ജുനനെ വെല്ലുവാൻ സാധിച്ചില്ലല്ലോ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഭവാൻ സ്ഥിരമായി ഇരുന്നു കേൾക്കുക. ഈ ദാരുണമായ രണം കണ്ടിട്ട് ഞാൻ പറ യുന്നത് ഭവാൻ കേൾക്കുക. ഇന്ദ്രാദിവിബുധന്മാർക്കുപോലും പാണ്ഡവന്മാരെ ജയിക്കുവാൻ സാദ്ധ്യമല്ല. ദ്രോണൻ ധൃഷ്ട ദ്യുമ്നനിൽ തീക്ഷ്ണമായ ശരങ്ങളെ എയ്തു. സൂതനേയും ഭല്ല മെയ്ത് തേർത്തട്ടിൽനിന്നു വീഴ്ത്തി. അതേവിധം ധൃഷ്ടദ്യു മ്നന്റെ നാല് കുതിരകളേയും നാലു ശരങ്ങൾ കൊണ്ടു പീഡി പ്പിച്ചു. ധൃഷ്ടദ്യുമ്നന്റെ ദ്രോണനേയും തൊണ്ണൂറ് ഉഗ്രശര ങ്ങൾകൊണ്ട് ചിരിച്ചുംകൊണ്ട് എയ്തു നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. അമേയാത്മാവായ അവൻ അമർഷിയായ പാർഷതനെ വളരെ ശരങ്ങൾ എയ്തു മൂടി. ധൃഷ്ടദ്യുമ്നന്റെ വധത്തിന്ന് ഇടി ത്തീപോലെ ഏല്ക്കുന്ന ഉഗ്രമായ ശരം കാലദണ്ഡംപോലെ പ്രയോഗിച്ചു. എല്ലാ സൈന്യത്തിലും ഹാ! ഹാ എന്ന ശബ്ദം മുഴങ്ങി. ആ ബാണം ദ്രോണർ തൊടുത്തതുകണ്ടപ്പോൾ ലോകം നടുങ്ങി. അപ്പോൾ ധൃഷ്ടദ്യുമ്നന്റെ അത്ഭുതമായ പൗരുഷം ഞാൻ കണ്ടു. ഇളകാതെ അചലംപോലെ ആ ശരം ആ വീരൻ മുറിച്ചു. തന്നെക്കൊല്ലുവാനായി ദീപ്തമായി പാഞ്ഞെത്തുന്ന ആ ശരത്തെ അറുത്തതിന്നുശേഷം ധൃഷ്ടദ്യുമ്നൻ ദ്രോണന്റെ മെയ്യിൽ ശരവൃഷ്ടി ചൊരിഞ്ഞു. ഉടനെ പാഞ്ചാലന്മാർ പാണ്ഡ വരോടുചേർന്ന് ആർത്തു. അത്ര അത്ഭുതമായ കർമ്മമാണ് ധൃഷ്ടദ്യുമ്നൻ ചെയ്തത്! പൊന്നും വൈഡൂര്യവും കെട്ടിച്ചതും, ശക്തിയേറിയതുമായ വേൽ എടുത്ത് ദ്രോണനെക്കൊല്ലുവാനാ യി ചാടി. പൊന്നണിഞ്ഞ ആ വേല് ചീറിപ്പാഞ്ഞു വരുന്നതു കണ്ട് ചിരിച്ചുകൊണ്ട് മൂന്നുകഷണമാക്കി ദ്രോണർ മുറിച്ചുതള്ളി. വേൽ മുറിഞ്ഞതുകണ്ട് പ്രതാപവാനായ ധൃഷ്ടദ്യുമ്നൻ ദ്രോണന്റെ നേരെ ശരങ്ങൾ വർഷിച്ചു. ഉടനെ ആ കീർത്തിമാൻ ആ ശരവർഷ ത്തെത്തടുത്തു. ദ്രോണൻ ധൃഷ്ടദ്യുമ്നന്റെ വില്ലിനെ നടുക്ക് ഖണ്ഡിച്ചു. വില്ലുപോയ ധൃഷ്ടദ്യുമ്നൻ വലിയ ഗദ കയ്യിലേ ന്തി. ഇരുമ്പുമയമായ ആ ഗദ ദ്രോണന്റെ നേർക്കുവിട്ടു. ദ്രോണ നെക്കൊല്ലുവാൻ ഊക്കിൽ വിട്ട ആ ഗദ തന്റെ നേരെ വരുമ്പോൾ, ഭാരദ്വാജന്റെ പൗരുഷം കണ്ടു. ആ വരുന്ന ഗദയെ മെയ് ലാഘ വത്താൽ ഒഴിച്ച്, പൊന്നുകെട്ടിയതും ഊട്ടിയതുമായ ശരങ്ങൾ ധൃഷ്ടദ്യുമ്നന്റെ നേരെ വിട്ടു. അവ ചട്ടപൊട്ടിച്ച് രക്തം കുടി ച്ചു. ഉടനെ മഹാരഥനായ ധൃഷ്ടദ്യുമ്നൻ മറ്റൊരു ശരമെടുത്തു. ദ്രോണന്റെ ദേഹത്തിൽ അഞ്ച് ശരങ്ങൾ വിട്ടു. അവർ രണ്ടുപേരും ചോരയണിഞ്ഞ് വസന്തത്തിൽ പൂത്തുനില്ക്കുന്ന മുരുക്കു പോലെ ശോഭിച്ചു. അമർഷിയായ ദ്രോണൻ പോർക്കളത്തിൽ വിക്രമിച്ചു. ഉടനെ ദ്രോണൻ ദ്രുപദപുത്രന്റെ വില്ല് പിന്നേയും അറുത്തു. വില്ല് അറ്റുപോയ അവനെ മൂർച്ചകൂടിയ ശര ങ്ങൾകൊണ്ട് മലയെ കാർമേഘം എന്നപോലെ ആ അമേയാ ത്മാവ് വർഷിച്ചു. അവന്റെ സൂതനെ ഭല്ലംകൊണ്ട് തേരിൽനിന്നു വീഴ്ത്തി. പിന്നെ അവന്റെ നാല് അശ്വങ്ങളേയും നാല് തീക്ഷ്ണ ശരങ്ങൾകൊണ്ട് പോരിൽ വീഴ്ത്തി. ചുണയോടെ ഉച്ചത്തിൽ സിംഹനാദം മുഴക്കി. പിന്നെ കൈയുറയും മറ്റും ഭല്ല മെയ്ത് അറു ത്തു. വില്ലും തേരും, കുതിരയും, സൂതനും, പോയപ്പോൾ ഗദ യേന്തി പൗരുഷം കാട്ടി താഴത്തുചാടി. അതും ഉടനെ അമ്പെയ്തു മുറിച്ചിട്ട്, തേർവിട്ടു ചാടി. ഇത് ഒരു അത്ഭുതമായിത്തീർന്നു. അപ്പോൾ നൂറ് അർക്കേന്ദുക്കളുള്ള വലിയ പരിചയും ദിവ്യമായ വലിയ വാളും എടുത്ത് ആ മഹാഭുജൻ ഊക്കിൽ ദ്രോണാചാ ര്യനെ കൊലചെയ്യുവാൻ ആമിഷാശയോടുകൂടി സിംഹം ആന യോടേല്ക്കുന്ന വിധം പാഞ്ഞെത്തി. അപ്പോൾ ഭാരദ്വാജന്റെ പൗരുഷം അത്ഭുതമായി ഞാൻ കണ്ടു. വേഗവും അസ്ത്രയോ ഗവും കയ്യൂക്കും കാണേണ്ടതുതന്നെയായിരുന്നു. ശരവർഷം കൊണ്ട് ധൃഷ്ടദ്യുമ്നനെ തടുത്തതിൽ കാണികൾ അത്ഭുതപ്പെ ട്ടു. യുദ്ധത്തിൽ ശക്തനാണെങ്കിലും അങ്ങോട്ട് കയറുവാൻ സാദ്ധ്യമായില്ല. ദ്രോണൻ തടയുകയാൽ മഹാരഥനായ ധൃഷ്ട ദ്യുമ്നൻ കൈമിടുക്കോടെ ശരൗഘത്തെ പരിചകൊണ്ടു തടു ത്തു. അപ്പോഴേക്കും മഹാബാഹുവായ ഭീമൻ പാഞ്ഞ് അവിടെ യെത്തി. മഹാത്മാവായ പാർഷതന്ന് സഹായത്തിന്നായി എത്തിയ ഭീമൻ ദ്രോണന്റെ നേരെ ഏഴു നിശിതമായ ശരങ്ങൾ എയ്തു. പിന്നെ ഭീമൻ തന്റെ തേരിൽ ധൃഷ്ടദ്യുമ്നനെ കയറ്റി. അപ്പോൾ ദുര്യോധനൻ ഭരദ്വാജന്റെ രക്ഷയ്ക്കായി വലിയ സൈന്യത്തോടുകൂടെ കലിംഗനെ അയച്ചു. ഭീമന്റെ നേർക്ക് നിന്റെ പുത്രന്റെ ആജ്ഞപ്രകാരം കലിംഗൻ അടുത്തു.

രഥിശ്രേഷ്ഠനായ ദ്രോണൻ ആ പാഞ്ചാല്യനെ വിട്ട് വിരാ ടദ്രുപദന്മാരോട് ഏറ്റു ധൃഷ്ടദ്യുമ്നൻ ധർമ്മരാജാവിന്റെ സമീ പത്തെത്തി. രോമാഞ്ചമഞ്ചുമാറ് ബഹളമായ യുദ്ധം നടന്നു. കലിംഗന്മാരും, മഹാത്മാവായ ഭീമനും തമ്മിൽ ഉഗ്രമായ സംഘ ട്ടനം നടന്നു. ലോകക്ഷയം ചെയ്യുകയാണെന്നു തോന്നുമാറ് അത്ര ഘോരവും ഭയങ്കരവുമായിരുന്നു ആ പോരാട്ടം!"

**54. കലിംഗരാജവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "അങ്ങനെ ദുര്യോധനൻ ചൊല്ലിവിട്ട സേനാപതിയായ കലിംഗൻ, അത്ഭു തകർമ്മാവായ ഭീമസേനനോട് എങ്ങനെ എതിർത്തു? ഭീമൻ ദണ്ഡേന്തിയ അന്തകനെപ്പോലെ ഗദയേന്തി നടക്കുമ്പോൾ ആ കലിംഗൻ എങ്ങനെ പടയോടുകൂടി അവനെ എതിർത്തേറ്റു?"

സഞ്ജയൻ പറഞ്ഞു: "ധൃതരാഷ്ട്രരാജാവേ, ഭവാന്റെ പുത്രൻ പറഞ്ഞുവിട്ട കലിംഗൻ വലിയ സൈന്യത്തോടുകൂടി ഭീമന്റെ രഥത്തിന്നുനേരെ ചെന്നു. പരന്ന വലിയ കലിംഗപ്പടയ ടുത്ത ഉടൻ, –തേരുകൾ ആനകൾ, കുതിരക്കൂട്ടം, ഘോരമായ ആയുധം എന്നിവയോടു കൂടിയ സൈന്യം അടുത്ത സമയത്ത്, –ഭീമൻ ആ സൈന്യങ്ങളോടേറ്റു. നൈഷാദിയായ കേതുമാൻ, ചേദിവർഗ്ഗത്തോടും ശ്രുതായുസ്സിനോടുംകൂടി ചേദിവ്യൂഹം ഉറ പ്പിക്കെ ഭീമസേനനോട് ഏറ്റു. കലിംഗനാട്ടുകാരും, അസംഖ്യം തേരും കൊമ്പനാനകളും ഒന്നിച്ച് കേതുമാൻ ഭീമനെ ചുറ്റിവള ഞ്ഞു. ഭീമന്റെ പിൻതുണക്കാരായ ചേദിമത്സ്യകരൂഷന്മാരും രാജാ ക്കളോടുകൂടി ഉടനെ നിഷാദന്മാരെ എതിർത്തു. ഘോരാകാരവും

ഭയാനകവുമായ ഒരു പോരാട്ടമാണ് പിന്നെ നടന്നത്. തമ്മിൽ കൊല്ലുന്ന യോധന്മാർ തങ്ങളുടെ കൂട്ടരെപ്പോലും തമ്മിൽത്തമ്മിൽ അറിഞ്ഞില്ല. പിന്നെ അരികളുമായി ഭീമസേനന്റെ സംഗരം ഘോരമായി. വലിയ ദൈത്യപ്പടയോട് ഇന്ദ്രനെന്നവിധം പോരാടി. പടക്കളത്തിൽ ആ സൈന്യം പോരാടുന്ന സമയത്ത് ഭയങ്കരമായി അലറുന്ന കടൽപോലെ ശബ്ദം പൊങ്ങി. ഭടന്മാർ അന്യോന്യമിടഞ്ഞ് ഉടൽ വെട്ടി. ഭൂമുഖം കടുത്ത മുയൽച്ചോരപോലെ ചുവന്നു. പടവെട്ടി കൊന്നൊടുക്കുന്ന യോധന്മാരുടെ വൈരിഭടന്മാർ ആരെന്നു തിരിച്ചറിയാതെയായി. തന്റെ കൂട്ടരെപ്പോലും പടുശൂരന്മാരും, ദുർജ്ജയന്മാരുമായ യോദ്ധാക്കൾ പിടികൂടി. അല്പംപേർക്ക് സംഗരം ഏറെ കടുത്തതായിത്തീർന്നു. നിഷാദകലിംഗരോടുചേർന്ന് ചേദികൾക്കുള്ള സംഗരം ഭയങ്കരമായി. ഭീമസേനനെ വിട്ട് ചേദികൾ പിൻവലിച്ചു. ചേദിനാട്ടുകാർ ഒഴിച്ചപ്പോൾ കാലിംഗന്മാരണഞ്ഞു. ഭീമൻ ഉറച്ചുതന്നെ നിന്നു. കാലിംഗപ്പടയിൽ കൂർത്തുമൂർത്ത അമ്പുകൾ തൂകി. വില്ലാളിയായ കാലിംഗനും, തേരാളിയായ തന്റെ നന്ദനൻ ശക്രദേവനുംകൂടി ഭീമസേനനിൽ ശരങ്ങൾ ചൊരിഞ്ഞു, അപ്പോൾ മഹാബാഹുവായ ഭീമൻ നല്ല വില്ലിട്ടുലച്ച് കാലിംഗനോട് സ്വന്തം കൈയൂക്കെടുത്തു പൊരുതി. ശക്രദേവൻ വളരെ ശരങ്ങൾ വർഷിച്ചു. അവൻ അമ്പെയ്ത് ഭീമന്റെ അശ്വങ്ങളെ വധിച്ചു. ശത്രുസംഹാരിയായ ഭീമന്റെ തേർ പോയതുകണ്ട് ശക്രദേവൻ പാഞ്ഞടുത്ത് കൂർത്തുമൂർത്ത അമ്പുകൾ തൂകി. മഹാബലനായ ശക്രദേവൻ ഭീമന്റെ മേൽ മഴക്കാലത്തു കാർമേഘമെന്നപോലെ വളരെ ശരങ്ങൾ തൂകി. കുതിരകൾ ചത്ത തേരിന്റെ തട്ടിൽ നില്ക്കുന്ന മഹാബലനായ ഭീമൻ ശക്രദേവന്റെ മേൽ ഗദ വിട്ടു. അതേറ്റ് കാലിംഗസുതൻ തേർത്തട്ടുവിട്ട് വിരഥനായി സൂതനോടുകൂടി നിലത്തു വീണു. തന്റെ പുത്രനെ ഭീമൻ കൊന്നതു കണ്ടു കലിംഗരാജാവ് അസംഖ്യം തേർകൊണ്ടു ഭീമനെ വളഞ്ഞു. ദിക്കുകൾ അടഞ്ഞപ്പോൾ ഭീമൻ കനുംകൂടിയ ഗദ വെച്ച് കടുത്ത വാൾ കൈയിലെടുത്ത് കടുംക്രിയ നടത്തുവാൻ ഒരുങ്ങി. കാളത്തോലുകൊണ്ടുള്ളതും, പൊന്നുകൊണ്ടുള്ള നക്ഷത്രവും തിങ്കൾക്കീറും പതിച്ച പരിചയെടുത്തു. അപ്പോൾ കാലിംഗൻ ചൊടിച്ചു വില്ലിന്റെ ഞാണുതുടച്ച് ക്രൂരമായ സർപ്പംപോലെയുള്ള ഘോരസായകം എടുത്ത് ഭീമസേനന്റെ നേർക്ക് അവനെ കൊല്ലുവാൻ കരുതി എയ്തുവിട്ടു. മാരുതി ആ ശരത്തെ തന്റെ നീണ്ട വാൾ കൊണ്ടു രണ്ടാക്കി ഖണ്ഡിച്ചു ഹർഷിച്ച് ഉച്ചത്തിൽ ഒന്ന് ആർത്തു പടവിറച്ചു.

കലിംഗൻ ചൊടിച്ച് ഭീമന്റെ നേർക്കു ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ പതിന്നാലു തോമരം ചാട്ടി. അവയെത്തുന്നതിന്നു മുമ്പുതന്നെ ഭീമൻ ആകാശത്തുവെച്ച് വാൾകൊണ്ടു കൂസൽകൂടാതെ അവ അറുത്തുവിട്ടു. പതിന്നാലു തോമരങ്ങളും മുറിച്ച് ഭീമസേനൻ പാഞ്ഞ് ഭാനുമാന്റെ നേരിട്ടുചെന്നു. ഭാനുമാൻ ശരങ്ങൾ വർഷിച്ച് ഭീമസേനനെ മൂടി, ആകാശം മുഴങ്ങുമാറ് അവൻ അലറി. ആ സിംഹനാദം മാരുതി പൊറുത്തില്ല. അവൻ ഭയങ്കരമായ ശബ്ദത്തിൽ അലറി. ആ നാദംകേട്ട് കലിംഗപ്പടയാളികൾ പേടിച്ച് വിറച്ച് ഭീമൻ മനുഷ്യനല്ലെന്ന് ഓർത്തുപോയി.

ഉടനെ മഹാബാഹുവായ ഭീമൻ കടുത്ത ശബ്ദത്തിൽ ആർത്ത് വലിയ വാളുമായി ആനയുടെ കൊമ്പിൽ ചവിട്ടിക്കയറി ഗജരാജന്റെ പുറത്തെത്തി. ഉടനെ കലിംഗൻ വേൽചാട്ടി. ഭീമൻ അതിനേയും രണ്ടായി ഖണ്ഡിച്ചു. നീണ്ട വാൾകൊണ്ട് ഭാനുമാനെ നടുവേഖണ്ഡിച്ച് രണ്ടു കഷണമാക്കി അവനെ കൊന്നതിന്നുശേഷം ആ ഭയങ്കരമായ വാൾ ആനയുടെ കഴുത്തിൽ കുത്തിയിറക്കി. ചുമൽ മുറിഞ്ഞ് ആന അലറി മറിഞ്ഞുവീണു. ഉടനെ സാനുമാൻ ആനയിൽനിന്നു ചാടി വാളുമായി സന്നദ്ധനായി നിന്നു. പല മാർഗ്ഗങ്ങളും ചുറ്റി ആനക്കൂട്ടത്തെ വീഴ്ത്തുന്ന ഭീമൻ ചുറ്റിക്കറങ്ങുന്ന അഗ്നി ചക്രംപോലെയെല്ലായിടത്തും കാണുമാറായി. കുതിരക്കൂട്ടത്തിൽ ആനപ്പടയിൽ, കാലാൾസംഘത്തിൽ, ഇങ്ങനെ രക്തമണിഞ്ഞ പരുന്തുപോലെ അവൻ ശത്രുസംഘത്തിൽ ചുറ്റി. അവന്റെ ആ ചുറ്റലിൽ അസംഖ്യംപേരുടെ തലയും ഉടലും തമ്മിൽ വേർപെട്ടു.

ആനകേറിപ്പൊരുതുന്നവരിൽ മൂർച്ചകൂടിയ വാളും കൈയിലെടുത്ത് ഒറ്റയ്ക്കു ചുറ്റി. കാലാളുകളുമായി ശത്രുഭയങ്കരനായ അവൻ ഒറ്റയ്ക്കു ചൊടിച്ചു ചുറ്റി. കാലാന്തകേയോപമനായ അവൻ അവരെ മോഹിപ്പിച്ചു. മൂഢന്മാരായ അവർ ഭീമനോട് യുദ്ധത്തിൽ ആർത്തേറ്റു. വാളുമായി അതിവേഗത്തിൽ പാളി പോരിൽ ചരിക്കെ, തേരാളികളുടെ തേരിന്റെ നുകവും, അച്ചും അറുത്ത് തേരാളികളേയും കൊന്ന്, ബലവാനും ശത്രുമർദ്ദനനുമായ ഭീമൻ അരികളിൽ ചുറ്റുന്നതു ഞങ്ങൾ കണ്ടു. ചുറ്റൽ, പാഞ്ഞ് ഏല്ക്കൽ, മേൽചുറ്റൽ, മേൽച്ചാട്ടം, കേറൽ, ചാട്ടം, വീഴൽ കേറ്റം ഈവക യുദ്ധമുറയൊക്കെ പാണ്ഡവൻ കാണിച്ചു. ഭീമന്റെ ഖൾഗാഗ്രംകൊണ്ടു പിളർന്ന ചിലർ പിടഞ്ഞു ചത്തുവീണു. കൊമ്പ്, തുമ്പിക്കൈ, കുംഭം ഇവയറ്റു കുംഭികൾ ഉച്ചത്തിൽ അലറി നിലത്തുവീണു.

തോമരങ്ങളും, അറ്റുപോയ ആനക്കാരുടെ തലകളും, വിചിത്രമായ മേൽവിരിപ്പും, പൊന്നിൻചങ്ങലയും, കണ്ഠാഭരണങ്ങളും വേലും, കൊടിയും ഉലക്കകളും, ആവനാഴിയും, യന്ത്രങ്ങളും, വിശേഷപ്പെട്ട വില്ലുകളും തെളിഞ്ഞ ഭിണ്ഡിപാലങ്ങളും, ആനക്കോലുകളും, തോട്ടികളും പലതരം മണികളും പൊൻപിടിയുള്ള വാളുകളും തുരുതുരെ (വീണ്ടും വീണ്ടും) ആനപ്പുറത്തിരിക്കുന്നവരോടുകൂടി വീഴുന്നതു കാണുമാറായി.

മുൻഭാഗം ശരീരം അറ്റ്, തുമ്പിക്കൈ മുറിഞ്ഞു തെറിച്ച് ചത്തു വീണുകിടക്കുന്ന ആനകൾനിറഞ്ഞ പാരിടം കുന്നുകൾനിറഞ്ഞ പ്രദേശംപോലെ ശോഭിച്ചു.

ഇത്തരത്തിൽ ആനകളെ കൊന്നു നിരത്തി. പോർക്കളത്തിൽ കുതിരക്കാരേയും കൊന്നുവീഴ്ത്തി. അവർക്കും ഭീമനും തമ്മിലുള്ള പോര് ഭീകരമായി. കടിഞ്ഞാണ്, അമിക്കയറ്, പൊന്നിൻചങ്ങല, കുന്തങ്ങൾ, മേൽവിരിപ്പ്, ഏറ്റവും വിലയേറിയ ഋഷ്ടികൾ, ചട്ട, പരിച, വിചിത്രവിരിപ്പുകൾ ഇവ അങ്ങുമിങ്ങും പടക്കളത്തിൽ ചിന്നിക്കിടക്കുന്നതായിക്കണ്ടു. വിചിത്രമായ യന്ത്രങ്ങൾ, ശസ്ത്രങ്ങൾ ഇവയൊക്കെ പുഷ്പങ്ങൾപോലെ ചിന്നി. മഹാവലനായ ഭീമൻ ചില തേരാളികളെച്ചെന്ന് പിടികൂടി. കൊടിയോടുകൂടി ചിലരെ വെട്ടിവീഴ്ത്തി പാഞ്ഞും, ചാടിയും ആ കീർത്തിശാലിനടക്കേ അവന്റെ വിചിത്രമായ യുദ്ധമാർഗ്ഗങ്ങൾ (അടവുകൾ) കണ്ട്, അവരൊക്കെ വിസ്മയിച്ചു.

ചിലരെ കാലുകൊണ്ട് ചവിട്ടിക്കൊന്നു, ചിലരെ തട്ടിമറിച്ചിട്ടു. മറ്റു ചിലരെ വാൾകൊണ്ട് അറുത്തു. ചിലരെ അട്ടഹാസം കൊണ്ട് ബോധംകൊടുത്തി വീഴ്ത്തി. ഓടുമ്പോൾ തുടയുടെ കാറ്റുകൊണ്ട് ചിലരെ മറിച്ചിട്ടു. ചിലർ ഭീമനെക്കണ്ട് പേടിച്ചുമരിച്ചു. ഇപ്രകാരം കലിംഗപ്പട മുഴുവൻ ഭീഷ്മന്റെ ചുറ്റുംനിന്ന് ഭീമനുമായി പൊരുതി.

ഈ സമയത്ത് ഭീമൻ കലിംഗപ്പടയിൽ ശ്രുതായുസ്സിനെക്കണ്ട് അവന്റെ നേരെ പാഞ്ഞുചെന്നു. അവൻ വരുമ്പോൾ കാലിംഗൻ പത്തമ്പുകൊണ്ട് ഭീമന്റെ മാർത്തട്ടിൽ എയ്തു അടിയേറ്റ ആനയെപ്പോലെ കലിംഗന്റെ ശരമേറ്റ് ഭീമസേനൻ കത്തുന്ന ക്രോധാഗ്നിപോലെ ഉജ്ജ്വലിച്ചു. അശോകനെന്ന സാരഥി ഉടനെ പൊന്നണിഞ്ഞ തേർ കൊണ്ടുവന്ന് ഭീമനെ രഥസമ്പന്നനാക്കി. ഉടനെ ആ തേരിൽക്കയറി ശത്രുസൂദനനായ കൗന്തേയൻ കലിംഗനോട് പാഞ്ഞേറ്റ് നില്ക്കു! നില്ക്കു! എന്നു പറഞ്ഞു. ഉടനെ ശ്രുതായുസ്സ് കൂർത്ത അമ്പുകൾ ഭീമനിൽ ചൊടിയോടെ വിട്ടയച്ചു. നല്ല വില്ലുവലിച്ച് എയ്യുന്ന ഒമ്പത് അമ്പുകളാൽ വൻപനായ കലിംഗൻ അമ്പെയ്തു. അതേറ്റ് കോലുകൊണ്ടടികിട്ടിയ പാമ്പിനെപ്പോലെ കോപിച്ചു ചൊടിച്ച്, വില്ലു നന്നായി വലിച്ച്, ബലവാനായ ഭീമൻ ഏഴു ശരങ്ങൾകൊണ്ട് കലിംഗനെ കൊന്നു. എങ്ങനെയാണ് പിന്നെ മറ്റുള്ളവരെ കൊലപ്പെടുത്തിയതെന്നു പറയാം. കത്തിയമ്പെടുത്ത് കലിംഗന്റെ ശക്തരായ ചക്രരക്ഷകന്മാരെ കൊലപ്പെടുത്തി കാലപുരിയിലേക്ക് അയച്ചു. സത്യദേവനേയും, അമേയാത്മാവായ ഭീമൻ കൂർത്തുമൂർത്ത നാരാചമെയ്ത് കേതുമാനേയും കാലപുരിക്കയച്ചു.

ഇതു കണ്ടപ്പോൾ കലിംഗന്മാർക്ക് കലികയറി. കോപിയായ ഭീമസേനനെ അനേകായിരം വീരക്ഷത്രിയന്മാർ വളഞ്ഞു. ഉടനെ വാൾ, വേൽ, ഗദ, ഋഷി, തോമരം എന്നിവ ഭീമസേനനിൽ അവർ തുരുതുരെ പ്രയോഗിച്ചു. അവൻ ആ ഘോരമായി വരുന്ന ശര വൃഷ്ടി തടുത്ത് ഊക്കോടെ ഗദ കൈയിലെടുത്ത് ചാടി അടുത്തു. ആ പോക്കിൽ ഭീമസേനൻ എഴുന്നൂറ് യോദ്ധാക്കളെ കൊന്നൊടുക്കി. വീണ്ടും കലിംഗന്മാരെ രണ്ടായിരം പേരെക്കൂടെ ശത്രുമർദ്ദനനായ അവൻ മൃത്യു ലോകത്തേക്ക് അയച്ചു. ആ പോരാട്ടം ഒരത്ഭുതമായിത്തീർന്നു.

ഇപ്രകാരം വീണ്ടുംവീണ്ടുമായി കലിംഗന്മാരുടെ സൈന്യത്തെ ഭീമപരാക്രമനായ ഭീമൻ പിളർന്നു. ഭീമൻ പോരിൽ ആനപ്പുറത്തിരിക്കുന്ന ഭടനെ കൊന്നുവീഴ്ത്തുകയാൽ കാറ്റേറ്റ കാർമേഘംപോലെ ആനകൾ സൈന്യത്തിൽ ഓടി. സ്വന്തം സൈന്യത്തെ മർദ്ദിച്ച് ഓടുമ്പോൾ അമ്പ് ഏറ്റ് അലറി.

പിന്നെ മഹാഭുജനായ ഭീമൻ വാളെടുത്തു സന്തോഷത്തോടെ ശംഖെടുത്ത് ഒന്നു വിളിച്ചു. കലിംഗയോദ്ധാക്കളുടെയൊക്കെ മനസ്സ് വിറപ്പിച്ചു. ആ കലിംഗന്മാർക്കൊക്കെ വ്യാമോഹമുണ്ടായി. സൈന്യങ്ങളും, വാഹനങ്ങളുമൊക്കെ വിറച്ചു. ഗജേന്ദ്രനെപ്പോലെ ഭീമൻ ലാഘവത്തോടുകൂടി സർവ്വദിക്കിലും പല മാർഗ്ഗത്തിലും ചുറ്റി. വീണ്ടും ചാടിയടുക്കുന്നതു കണ്ട് വ്യാമോഹംപൂണ്ട് ഭീമസേനഭയം മൂലം ആ സൈന്യമൊക്കെ വിറച്ചുപോയി. മുതല ചാടിക്കലക്കുന്ന പൊയ്കപോലെ ആ സൈന്യം ഭയപ്പെട്ടു വിറച്ചു. വീണ്ടും തിരിക്കുകയും കൂട്ടമായി പിൻവലിക്കുകയും ചെയ്തുകൊണ്ട് കലിംഗപ്പടയുഴലുമ്പോൾ പാണ്ഡവ സൈന്യാധിപനായ പാർഷതൻ ഭടന്മാരോട് ഏറ്റ് പൊരുതുവാൻ ആജ്ഞാപിച്ചു. സൈന്യാധിപന്റെ വാക്കു കേട്ട് ശിഖണ്ഡി മുതലായവർ ഭീമന്ന് തുണയ്ക്കായി തേരുകളോടുകൂടിച്ചെന്നു. ധർമ്മരാജൻ അവരെയൊക്കെ കൈകൊണ്ട് പിൻപുറത്ത് കാർനിരപോലുള്ള ആനപ്പടയോടുകൂടി കൂട്ടിവിട്ടു. അങ്ങനെ ധൃഷ്ടദ്യുമ്നൻ ആണത്തത്തോടുകൂടി പിൻഭാഗം കാത്തു. ആ പാഞ്ചാലനൃപന്ന് പോരിൽ ഭീമസാത്യകിമാരേക്കാൾ പ്രാണപ്രിയസുഹൃത്തമനായി മറ്റാരുമില്ല. പാർഷതൻ ശത്രുജിത്തായ ആ ശക്തനെ, ഭീമനെ കണ്ടു. കലിംഗരിൽകയറ്റുവാൻ പറ്റിയ പരസംഹാരിയായ ഭീമനെക്കണ്ട് സന്തോഷിച്ചു. അവർ പലവിധത്തിൽ ആർത്തു. അതിരറ്റ ഹർഷംകൊണ്ട് ആ പരന്തപൻ ശംഖു വിളിച്ചു. സിംഹനാദം പൊഴിച്ചു. പാരാവതാശ്വമുള്ളവന്റെ പൊന്മണിത്തേരിൽ കൊന്ന ക്കൊടിമരം കണ്ട് ഭീമൻ ആശ്വസിച്ചു. കലിംഗന്മാർ പാഞ്ഞടുക്കുന്ന സമയത്ത് പാർഷതൻ യുദ്ധരംഗത്തിൽ ഭീമന്റെ രക്ഷയ്ക്കായി അടുത്തു. ദൂരെനിന്ന് എത്തുന്ന സാത്യകിയെ ധൃഷ്ടദ്യുമ്നനും, ഭീമനും കണ്ടു. ഉത്സാഹശാലികളായ അവർ കലിംഗരോട് പോരാടി.

ജയം നേടുന്നവനായ ശൈനേയൻ വളരെവേഗത്തിൽ അവിടേയ്ക്കെത്തി. പാർത്ഥപാർഷതന്മാരുടെ പിൻപുറം അവനും പിടിച്ചു. വില്ലെടുത്ത് കടുത്ത ക്രൂരമായ പ്രവൃത്തി ചെയ്ത് ഭീമൻ രൗദ്രാകാരനായി കലിംഗന്മാരെ നോക്കി. രക്തമാംസച്ചേറുപേറുമാറ് കലിംഗന്മാരാൽ ചോരനീരൊഴുകുന്ന ഒരു പുഴ വൃകോദരൻ സൃഷ്ടിച്ചു. കലിംഗന്മാരുടെയും പാണ്ഡവന്മാരുടേയും ഇടയിൽക്കൂടിയൊഴുകുന്ന ആ രക്തപ്പുഴ ഇറങ്ങി മറുകരയ്ക്ക് വൃകോദരൻ കടന്നു. അങ്ങനെ ഭീമൻ മറുകര കടന്ന് ശത്രുസൈന്യത്തിൽക്കടന്നപ്പോൾ ഹേ ധൃതരാഷ്ട്രാ! നിന്റെ കൂട്ടരൊക്കെ ആർത്ത് മുറവിളികൂട്ടി 'കാലൻ ഭീമന്റെ രൂപത്തിൽ കലിംഗപ്പടയിൽ കടന്ന് ഇതാ പൊരുതുന്നു', എന്ന് മുറവിളി മുഴങ്ങി. ഈ ആർപ്പുവിളി ഭീഷ്മൻ കേട്ടു. ചുറ്റും വ്യൂഹമുറപ്പിച്ച് ഭീമന്റെ നേർക്കുകയറി. ശൈനേയൻ, ഭീമസേനൻ, ധൃഷ്ടദ്യുമ്നൻ എന്നിവർ എല്ലാം ഭീഷ്മന്റെ പൊന്നണിഞ്ഞ തേരുനോക്കി പൊരുതിക്കയറി. അവർ ഒന്നിച്ച് ഗാംഗേയനെ വളഞ്ഞു. ഉടനെ കഠോരമായ മുമ്മൂന്നു ശരങ്ങളെ ഭീഷ്മനിൽ എയ്തു. ദേവവ്രതൻ അവരെ എതിർത്ത് എയ്തു. കിണഞ്ഞ് എയ്യുന്ന ആ ധനുർദ്ധരന്മാരെ മുമ്മൂന്നു ബാണങ്ങളാൽ പ്രഹരിച്ചു. ഉടനെ ശരസഹസ്രങ്ങൾകൊണ്ട് ആ രഥിവീരന്മാരെ തടുത്ത്, പൊൻകോപ്പണിഞ്ഞ ഭീമാശ്വങ്ങളെ അമ്പെയ്തു വീഴ്ത്തി. അശ്വങ്ങൾ ചത്ത തേരിൽനിന്ന് പ്രതാപവാനായ ഭീമൻ ഗാംഗേയന്റെ രഥത്തിന്നു നേരെ നോക്കി വേൽ ചാട്ടി. ആ വേൽ എത്തുന്നതിന്നുമുമ്പ് നിന്റെ അച്ഛൻ ദേവവ്രതൻ ആ വേലിനെ മൂന്നായി ഖണ്ഡിച്ചു. വേൽ കഷണമായി നിലത്തുവീണു. അപ്പോൾ ഭീമൻ കൂർത്ത ഗദയെടുത്ത് ഉടനെ ചാടി. ഉടനെ ഭീമസേനന്റെ ഇഷ്ടം കണ്ടറിഞ്ഞ് സാത്യകി അമ്പെയ്ത് കുരുവൃദ്ധന്റെ സൂതനെ കൊന്നു വീഴ്ത്തി. രഥിശ്രേഷ്ഠനായ ഭീഷ്മന്റെ സൂതൻ ഹതനായപ്പോൾ കാറ്റുപോലെ പറക്കുന്ന കുതിരകൾ പിതാമഹനേയുംകൊണ്ട് പോർക്കളത്തിൽനിന്നു കുതിച്ച് പാഞ്ഞുകളഞ്ഞു.

മഹാവ്രതൻ അപ്രതീക്ഷിതമായി ഇങ്ങനെ രംഗംവിട്ടപ്പോൾ ഉണക്കക്കാടെരിക്കുന്ന അഗ്നിപോലെ ഭീമസേനൻ ജ്വലിച്ചു. കലിംഗരെ ഒട്ടുമുക്കാലും കൊന്നുകൊണ്ടുതന്നെ ഭീമസേനൻ നിന്നു. നിന്റെ കൂട്ടർ ആരുംതന്നെ അവനോട് അപ്പോൾ ചെന്ന് ഏല്ക്കുകയുണ്ടായില്ല.

ധൃഷ്ടദ്യുമ്നൻ തന്റെ തേരിൽക്കയറ്റി യശസ്വിയായ ആ രഥിവീരനെ എല്ലാ സൈന്യങ്ങളും കാൺകെ കൊണ്ടുപോന്നു.

പാഞ്ചാലമത്സ്യന്മാർ വാഴ്ത്തുന്ന ആ വീരൻ ധൃഷ്ടദ്യുമ്നനെ സസന്തോഷം പുല്കി ശൈനേയനോടുചേർന്നു. അപ്പോൾ സത്യവിക്രമിയായ സാത്യകി ഭീമനോടു ധൃഷ്ടദ്യുമ്നൻ കണ്ടുനില്ക്കെ ഹർഷിപ്പിക്കുമാറ് ഇങ്ങനെ പറഞ്ഞു: 'ഭാഗ്യം! കലിംഗരാജാവും, കേതുമാൻ എന്ന രാജപുത്രനും, ശക്രദേവനും, കാലിംഗരും, രണത്തിൽ കൊല്ലപ്പെട്ടു! സ്വന്തം കൈയൂക്കുകൊണ്ട് ആന, തേർ, കുതിരകൾ എന്നിവ കലർന്ന സൈന്യം, മഹാപുരുഷന്മാർ വളരെയുള്ള ആ മഹാസൈന്യം, കലിംഗന്മാരുടെ വ്യൂഹം നീ ഒറ്റയ്ക്ക് മർദ്ദിച്ചു മുടിച്ചു വിട്ടു.' ദീർഘബാഹുവായ ശൈനേയൻ ഇപ്രകാരം പറഞ്ഞു തേർവിട്ടു ഭീമന്റെ തേരിൽ ചാടിക്കയറി ആ പാണ്ഡുപുത്രനെ പുണർന്നു. പിന്നെ തന്റെ തേരിൽക്കയറി വീണ്ടും ആ മഹാരഥൻ ക്രുദ്ധനായി ഭീമന്നു ബലംനല്കുവാനായി നിന്റെ കൂട്ടരെ കൊന്നുമുടിച്ചു."

**55. രണ്ടാംദിവസത്തെ യുദ്ധാവസാനം –** സഞ്ജയൻ പറഞ്ഞു: "പൂർവ്വാഹ്നം തീർന്ന സമയത്ത് അന്നത്തെ പകൽ ഉഗ്രമായി ശോഭിക്കുമ്പോൾ തേരുകൾ തകർന്നുപൊടിഞ്ഞ്, കുതിരകളും, ആനകളും ചത്തുവീണുകൊണ്ടിരിക്കെ, ദ്രൗണി, ശല്യൻ, കൃപൻ എന്നീ മൂന്നു മഹാരഥന്മാരോടു പാഞ്ചാലനന്ദനനായ ധൃഷ്ടദ്യുമ്നൻ ചെന്നേറ്റു. പാരിൽ പ്രസിദ്ധമായ ദ്രൗണിയുടെ കുതിരകളെ പല കൂരമ്പുകൾ എയ്തു ബലിയായ പാഞ്ചാലപുത്രൻ കൊന്നുവീഴ്ത്തി. വാഹനങ്ങൾ ചത്തപ്പോൾ ദ്രൗണി ശല്യന്റെ രഥത്തിൽ ചാടിക്കയറി. ദ്രൗണി പാഞ്ചാല്യന്റെ നേരെ ശരങ്ങൾ വർഷിച്ചു. ധൃഷ്ടദ്യുമ്നൻ ദ്രൗണിയോട് ഏറ്റതു കണ്ട് സൗഭദ്രൻ തീക്ഷ്ണമായ ബാണങ്ങൾ എയ്ത് ഉടനെ എത്തി. ശല്യന്റെനേർക്ക് ഇരുപതും, കൃപന്റെ നേർക്ക് ഒമ്പതും, ദ്രോണപുത്രന്റെനേർക്ക് എട്ടും ശരങ്ങൾ ആ പുരുഷർഷഭൻ എയ്തു ഉടനെ ദ്രൗണി പാർത്ഥപുത്രന്റെനേരെ ദൃഢമായി ഒരു അമ്പുവിട്ടു. ശല്യൻ പത്തു ശരങ്ങളും, കൃപൻ മൂന്നു ശരങ്ങളുംവിട്ടു.

അങ്ങനെ യുദ്ധംചെയ്തുകൊണ്ടു നില്ക്കുന്ന സൗഭദ്രന്റെ നേരെ നിന്റെ പൗത്രനായ ലക്ഷ്മണൻ സഹർഷം ചെന്ന് ഏറ്റു. പിന്നെ നല്ല ഒരു യുദ്ധം അവിടെ നടന്നു. ശത്രുജിത്തായ ദുര്യോധനപുത്രൻ ചൊടിച്ച് പോരിൽ ഏറ്റ് എയ്തതു വലിയ അത്ഭുതമുണ്ടാക്കി.

അഭിമന്യു ചൊടിച്ച് ആ ഭ്രാതാവിന്റെനേരെ അഞ്ഞൂറു ശരങ്ങൾ വർഷിച്ചു. അവന്റെ വില്ല് ഒരമ്പുകൊണ്ട് ലക്ഷ്മണൻ ഖണ്ഡിച്ചു. പിടിപാട്ടിൽ, കൈവേഗത്തോടെ ലക്ഷ്മണൻ ഖണ്ഡിച്ചതു കണ്ടപ്പോൾ ജനങ്ങൾ ആർത്തുവിളിച്ചു. മുറിഞ്ഞ വില്ല് ഉപേക്ഷിച്ച് അരിമർദ്ദനനമായ സൗഭദ്രൻ വളരെ ഊക്കുള്ളതായ മറ്റൊരു വില്ലെടുത്തു. അവർ രണ്ടുപേരും ആ പോരിൽ പരസ്പരം ഏറ്റ് ചെയ്തതിന്നെതിർചെയ്ത് അന്യോന്യം തീക്ഷ്ണ

ബാണങ്ങൾകൊണ്ട് എയ്തു. ഉടനെ ദുര്യോധനൻ ബലവാനായ തന്റെ പുത്രനെ നിന്റെ പൗത്രൻ അർദ്ദിപ്പിക്കുന്നതു കണ്ട് പാഞ്ഞെത്തി. നിന്റെ മകൻ ചെന്ന് എതിർക്കുമ്പോൾ രാജാക്കന്മാരൊക്കെ രഥജാലങ്ങൾകൊണ്ടു പാർത്ഥപുത്രനെ വളഞ്ഞു. പോരിൽ ദുർജ്ജയന്മാരായ വീരന്മാരാൽ വളയപ്പെട്ട വീരനായ അഭിമന്യു ഒട്ടും നടുങ്ങുകയുണ്ടായില്ല. കൃഷ്ണതുല്യപരാക്രമനായ അവന്നുണ്ടോ നടുക്കം!

സൗഭദ്രൻ അവിടെ വളയപ്പെട്ടതു കണ്ടു ധനഞ്ജയൻ തന്റെ പുത്രനെ കാക്കുവാനായി അങ്ങോട്ടു കുതിച്ചുകയറി. ഉടനെ ഭീഷ്മൻ, ദ്രോണൻ എന്നിവരോടുകൂടി - തേര്, ആന, കുതിര എന്നിവയോടുകൂടി - ഒന്നിച്ച് രാജാക്കന്മാർ ചെന്ന് സവ്യസാചിയോടേറ്റു.

തേര്, ആന, കുതിര ഇവ ഇളക്കുന്ന പൊടിപടലം സൂര്യന്റെ തേർത്തടംവരെ എത്തി കാണുമാറായി. ആ കുംഭീന്ദ്രസഹസ്രങ്ങളും, രാജേന്ദ്രശതങ്ങളും അർജ്ജുനന്റെ അമ്പിന്റെ നേർക്കെത്തി ഒരടിപോലും കേറുവാൻ കഴിയാതെ നിന്നു.

ഭൂതജാലങ്ങൾ ഒത്തുചേർന്ന് ആർത്തുവിളിച്ചു. ദിക്കുകളൊക്കെ മൂടി. കുരുക്കൾക്ക് ഉൽക്കടമായ ആപത്ത് അപ്പോൾ കാണുമാറായി. ആകാശവും, ദിക്കുകളും, ഭൂമിയും, സൂര്യദേവനും, ഹേ, രാജാവേ, പാർത്ഥന്റെ ശരനിരയാൽ തിരിയാത്തമട്ടായി. തേർക്കൂട്ടം, ആനക്കൂട്ടം, അശ്വസമൂഹങ്ങൾ ഒക്കെ വീണു കിടന്നു. മഹാരഥന്മാരുടെ കൊടിയൊക്കെപ്പോയി, ചില മഹാരഥന്മാർ തേര് ഓടിച്ചു പോയി മറഞ്ഞു. തേരുടഞ്ഞ രഥികൾ കണ്ടേടത്തേക്കു പാഞ്ഞുപോയി. പലയിടത്തും ശസ്ത്രമേന്തിയ കൈകൾ അറ്റുകിടക്കുന്നതായി കണ്ടു. കുതിര പാഞ്ഞുപോയ കുതിരപ്പടയാളി, ആന പാഞ്ഞുപോയ ആനക്കാരൻ, ഇവയൊക്കെ ഉപേക്ഷിച്ചുപോയ സാദികൾ ഇങ്ങനെ പലരും അർജ്ജുനനെപ്പേടിച്ചു പ്രാണനുംകൊണ്ടു രംഗം വിടുന്നതായിക്കണ്ടു.

രാജാക്കന്മാർ, തേര്, ആന, കുതിര എന്നിവയിൽനിന്നും പാർത്ഥബാണമേറ്റു വീഴുന്നതും, വീണുകിടക്കുന്നതും കണ്ടു. രാജാവേ! ആ കാഴ്ച ഭയങ്കരംതന്നെ! വീണുകിടക്കുന്ന അറ്റ കൈകൾ, ഗദകൾ, വാളുകൾ, കത്തികൾ, ആവനാഴികൾ, അമ്പുകൾ, വില്ലുകൾ ഇവയെല്ലാം പിടിച്ച കൈകൾ ഇവയൊക്കെ അർജ്ജുനന്റെ ശരമേറ്റ് അറ്റു ചിതറി യുദ്ധക്കളത്തിൽക്കിടക്കുന്നു. പോരാ, പിന്നേയും അനവധി ശസ്ത്രങ്ങൾ ആ യുദ്ധക്കളത്തൽ കണ്ടു. രൗദ്രരൂപനായ അർജ്ജുനന്റെ കൂർത്തുമൂർത്ത ശരങ്ങൾ ഏറ്റ്, പരിഘങ്ങൾ, ദീപ്തമായ മുൽഗരങ്ങൾ, പ്രാസങ്ങൾ, ഭിണ്ഡിപാലങ്ങൾ, വാളുകൾ, തീക്ഷ്ണങ്ങളായ തോമരങ്ങൾ, മഴുകൾ, പൊന്മയമായ ചട്ടകൾ, ചർമ്മങ്ങൾ, കൊടികൾ, ചാമരങ്ങൾ, പൊന്നിൻകാലുകളുള്ള കുടകൾ, തോട്ടികൾ, ചമ്മട്ടികൾ, കടിഞ്ഞാണുകൾ, കുരടാവുകൾ ഇവയൊക്കെ പോർക്കളത്തിൽ ചിന്നി കൂട്ടമായി കിടക്കുന്നതു കാണുമാറായി. ശൂരനായ ഒറ്റ യോദ്ധാവുമുണ്ടായില്ല നിന്റെ പടയിൽ അർജ്ജുനനോടെതിർക്കുവാൻ. ഏതൊരുത്തൻ അർജ്ജുനനോട് എതിർക്കുന്നുവോ, അവൻ ഒരു നിമിഷംകൊണ്ട് കൂരമ്പേറ്റു പരലോകത്തിലെത്തും. പിന്നെ ആര് ധൈര്യപ്പെടും അവന്റെ മുമ്പിലെത്താൻ!

എല്ലാ ദിക്കിലേക്കും നിന്റെ ഭടന്മാരൊക്കെ ഓടിയൊളിച്ചു. അപ്പോൾ കൃഷ്ണാർജ്ജുനന്മാരൊന്നിച്ച് അവരുടെ മുഖ്യമായ ശംഖുകൾ ഊതി.

സൈന്യങ്ങൾ ചിന്നിയതു കണ്ടപ്പോൾ നിന്റെ അച്ഛനായ ദേവവ്രതൻ ശൂരനായ ഭാരദ്വാജനോട് ചുണ്ടിൽ പുഞ്ചിരിയോടുകൂടി ഇപ്രകാരം പറഞ്ഞു: 'ഇതാ ബലവാനായ അർജ്ജുനൻ, സഹായിയായ കൃഷ്ണനോടുകൂടി, സൈന്യത്തിൽക്കടന്ന് ചെയ്യേണ്ടതൊക്കെ ചെയ്യുന്നു! ഇവനെ പോരിൽ ജയിക്കുവാൻ ഒന്നുകൊണ്ടും സാദ്ധ്യമല്ല. ഇവന്റെ രൂപം നോക്കൂ! കാലാന്തകനായ യമന്നു തുല്യനാണ് ഇവൻ, ഇവന്റെ പടയെ തിരിപ്പിക്കുന്നതിന്നും പറ്റുകയില്ല. നമ്മുടെ പട തമ്മിൽത്തമ്മിൽ നോക്കിക്കൊണ്ട് പായുന്നതു നോക്കൂ! ഇതാ സൂര്യനും അസ്തപർവ്വതത്തിലെത്തിക്കഴിഞ്ഞു. സർവ്വലോകത്തിൽ നിന്നും ദൃഷ്ടി സംഹരിക്കുന്നവിധം സൂര്യൻ മറയുകയാണ്. ഇപ്പോൾ പിൻവാങ്ങുകയാണു വേണ്ടതെന്നാണ് എന്റെ അഭിപ്രായം. തളർന്നു പേടിച്ചു ഭടന്മാർ പടവെട്ടുവാൻ ഒരിക്കലും നില്ക്കുകയില്ല,' എന്ന് ദ്രോണാചാര്യനോട് ഭീഷ്മൻ പറഞ്ഞ് ആ മഹാരഥൻ ഭവാന്റെ കൂട്ടരെ പിൻവലിപ്പിച്ചു. പിന്നെ നമ്മളുടേയും ശത്രുക്കളുടേയും സൈന്യങ്ങൾ സൂര്യൻ അസ്തമിച്ചതോടുകൂടി പിൻവലിച്ചു."

**56. മൂന്നാംദിവസത്തെ യുദ്ധം - ഗരുഡവ്യൂഹവും അർദ്ധചന്ദ്രവ്യൂഹവും കെട്ടുന്നു** - സഞ്ജയൻ പറഞ്ഞു: "രാത്രി കഴിഞ്ഞു നേരം പ്രഭാതമായപ്പോൾ ഭീഷ്മൻ വീണ്ടും പട പുറപ്പെടുവാൻ ആജ്ഞാപിച്ചു. വലുതായ ഗരുഡവ്യൂഹം ഭവാന്റെ മക്കൾക്കു വിജയം ലഭിക്കുന്നതിന്നുവേണ്ടി ശാന്തനവൻ കെട്ടി. സുപ്രസിദ്ധമായ ഗരുഡവ്യൂഹം സജ്ജമാക്കി.

ആ ഗരുഡന്റെ കൊക്കിൽ ഭവാന്റെ അച്ഛനായ ദേവവ്രതൻ നിന്നു. ഗരുഡന്റെ രണ്ടു കണ്ണുകളായി ദ്രോണനും, കൃതവർമ്മാവും നിന്നു. യശസ്വികളായ അശ്വത്ഥാമാവും കൃപനും മൂർദ്ധാവായി. ത്രിഗർത്തന്മാരും, കേകയന്മാരും, വാടധാനരും ചേർന്ന് യൂപദ്ധ്വജൻ, ശലൻ, ശല്യൻ, ഭഗദത്തൻ, മദ്രകന്മാർ, സിന്ധുസൗവീരന്മാർ, പഞ്ചാബുകാർ എന്നിവർ ജയദ്രഥനോടും കൂടി ഗരുഡന്റെ കഴുത്തായി നിന്നു. ഗരുഡന്റെ പുറത്ത് സോദരന്മാരോടുകൂടി ദുര്യോധന രാജാവും നിന്നു. വിന്ദാനുവിന്ദർ, അവന്തയർ, കാംബോജർ, ശൂരസേനർ എന്നിവർ ഗരുഡന്റെ വാലായി നിന്നു. മാഗധന്മാർ, കലിംഗന്മാർ, ദാസേരകഗണങ്ങൾ ഇവർ വ്യൂഹത്തിന്റെ വലത്തെ പക്ഷമായി ചട്ടയിട്ടു നിന്നു. കാരൂഷന്മാർ, വികുഞ്ജന്മാർ, മുണ്ഡർ, കൗണ്ഡീവിഷന്മാർ എന്നിവർ ബൃഹത്ബലനോടുകൂടി ഇടത്തെ പക്ഷമായി നിന്നു.

ഇങ്ങനെ കൗരവന്മാരുടെ സൈന്യം വ്യൂഹം ചേർന്നു കണ്ടപ്പോൾ സവ്യസാചി ധൃഷ്ടദ്യുമ്നനുമായി ആലോചിച്ചു എതിർവ്യൂഹം ചമച്ചു. രാജാവേ, നിന്റെ കൂട്ടർ കെട്ടിയ ഘോരമായ ഗരുഡവ്യൂഹത്തോട് ഏല്ക്കുവാനായി അർദ്ധചന്ദ്രവ്യൂഹം എന്ന ഗംഭീരമായ വ്യൂഹംകെട്ടി.

അതിന്റെ വലത്തെ ശൃംഗഭാഗത്തു വൃകോദരൻ ശോഭിച്ചു. നാനാശസ്ത്രാഢ്യരും, നാനാനാട്ടിൽനിന്നു വന്നവരുമായ മന്നവന്മാർ ഭീമന്റെകൂടെ നിന്നു. വിരാടനും, ദ്രുപദനും അതിന്റെ പിൻപും, അവരുടെ പിന്നിലായി നീലായുധാന്വിതനായ നീലനും നിന്നു. നീലന്റെ പിന്നിലായി മഹാബലനായ ധൃഷ്ടകേതു നിന്നു. ചേദികാശികരൂഷന്മാരും പൗരവന്മാരോടുകൂടി അവനോടു ചേർന്നു നിന്നു. ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, പാഞ്ചാലന്മാരും പ്രഭദ്രകന്മാരും പെരുംപടയുടെ നടുവിലായി പോരിന്നു നിന്നു. അവിടെ ആനപ്പയോടു കൂടി ധർമ്മരാജാവും, പിന്നെ സാത്യകിയും, പാഞ്ചാലീപുത്രന്മാരും, അഭിമന്യുവും, ഇരാവാനും അതിന്നപ്പുറമായി നിന്നു. പിന്നെ, ഭീമസേനപുത്രനും, വലിയ തേരാളികളായ കേകയന്മാരും മാനുഷരിൽ വെച്ചു ശ്രേഷ്ഠനായ ഗോവിന്ദൻ കാത്തുകൊണ്ടിരിക്കുന്ന പാർത്ഥനും ഇടംഭാഗത്തു നിന്നു.

ഇപ്രകാരം ഈ എതിർമഹാവ്യൂഹം പാണ്ഡവന്മാർ കെട്ടി. ഭവാന്റെ മക്കളെ വധിക്കുവാൻ പാണ്ഡവന്മാർ വ്യൂഹം ചമച്ചു കഴിഞ്ഞതിന്നുശേഷം മുറയ്ക്കു പോരാട്ടമാരംഭിച്ചു ആന, തേർ എന്നിവ കലർന്ന പോർ തുടങ്ങി. കുതിരക്കൂട്ടവും, തേർനിരകളും അങ്ങുമിങ്ങും കൊലചെയ്തു ചാടിച്ചെല്ലുന്നത് കാണുമാറായി. തേർക്കൂട്ടം പാഞ്ഞടുത്ത് വെവ്വേറെ കൊല്ലുന്ന സമയത്ത് മഹാബഹളമായ ശബ്ദം ദുന്ദുഭിസ്വനത്തോട് ഇടകലർന്നു മുഴങ്ങി. തമ്മിൽ കൊല്ലുന്ന നിന്റെ ആൾക്കാരും അവരും വിണ്ണിൽച്ചെന്നലയ്ക്കുന്നവിധം മഹാബഹളമായ സ്വനമുണ്ടാക്കി ആർത്തു."

**57. മൂന്നാംദിവസത്തെ സങ്കുലയുദ്ധം** - സഞ്ജയൻ പറഞ്ഞു: "ഭവാന്റെ കൂട്ടരും പാണ്ഡവരും വ്യൂഹം കെട്ടിയുറച്ചു നിന്നതിന്നുശേഷം ധനഞ്ജയൻ തേർനിരയെ വധിച്ചു നിരത്തി.

അധിരഥനായ അർജ്ജുനൻ അമ്പെയ്ത് വലിയ തേർക്കൂട്ടത്തെപ്പിളർന്നു. പ്രളയത്തിൽ കാലനെപ്പോലെ അർജ്ജുനൻ കൊന്നുവിടുന്ന അവർ, ആ ധാർത്തരാഷ്ട്രസൈനികർ, പാണ്ഡുപുത്രരുമായി കിണഞ്ഞ് എതിർത്തു പടവെട്ടി, നല്ല കീർത്തി സമ്പാദിച്ച് ചാകുവാൻതന്നെ തീരുമാനിച്ചു.

അവർ ഏകാഗ്രചിത്തരായി നിന്ന് പാണ്ഡവപ്പടയെ തകർത്ത് പലപാട് പോരിലേറ്റു. ഓടിപ്പോവുകയും പിന്നെ തിരിച്ചുവന്ന് ഏല്ക്കുകയും ചെയ്യുകയാൽ ആ ബഹളപ്പോരിൽ കക്ഷി തിരിച്ചറിയുവാൻ വയ്യാത്തമട്ടായിത്തീർന്നു. ആകാശത്തു പൊടിപടലം വ്യാപിച്ച് സൂര്യൻ മറഞ്ഞു. ദിക്കുകളും, വിദിക്കുകളും അറിയാത്തമട്ടായി. പിന്നെ, മനുഷ്യർ തമ്മിൽ കൊല്ലുന്നതെങ്ങനെ കാണാനാണ്? ഊഹംകൊണ്ടും, സംജ്ഞകൊണ്ടും, നാമഗോത്രശ്രവണംകൊണ്ടും അവിടെ പരസ്പരം പോരാട്ടം നടന്നു. കൗരവരുടെ വ്യൂഹം പിളരുന്നില്ല. ഭാരദ്വാജൻ ഭരിക്കുന്ന സൈന്യത്തിന്നുണ്ടോ കോട്ടം! അപ്രകാരം പാർത്ഥന്മാരുടെ വ്യൂഹവും പിളർന്നില്ല. ഭീമനാണല്ലോ അതിന്റെ സംരക്ഷകൻ!

പടത്തലയ്ക്കൽനിന്നേറ്റ് മാനവന്മാർ പടവെട്ടി. രണ്ടു സൈന്യത്തിലും തേരും ആനയുമായുള്ള പോരാട്ടം പൊടിപൊടിച്ചു നടന്നു. കുതിരപ്പടയാളികൾ കുതിരപ്പടയാളികളെ ഋഷ്ടികൊണ്ടും, പ്രാസംകൊണ്ടും പരസ്പരം കുത്തിവീഴ്ത്തി. രഥിയെ രഥിചെന്നെതിർത്ത് പൊന്നണിഞ്ഞ ശരങ്ങൾ പ്രയോഗിച്ചു. അങ്ങനെ ആ ഭയങ്കരമായ യുദ്ധത്തിൽ പരസ്പരം വീഴ്ത്തുവാൻ തുടങ്ങി.

ഗജാരൂഢഭടന്മാർ പല നാരാചതോമരങ്ങളാൽ ഗജസ്ഥന്മാരേയും വീഴ്ത്തി. ഇങ്ങനെ നിന്റെ കൂട്ടരിലും പാണ്ഡവന്മാരിലും ധാരാളം യോദ്ധാക്കൾ മരിച്ച് ഉതിർന്നുകൊണ്ടിരുന്നു.

ഒരുത്തൻ ചാടി ആനയുടെ വലിയ തലയിൽക്കയറി ആനപ്പടയാളിയുടെ മുടി ചുറ്റിപ്പിടിച്ചു തല വെട്ടിയെറിഞ്ഞു. ചിലർ കൊമ്പന്റെ അമ്പേറ്റ് മാറുപിളർന്നു ചത്തു. ചുണയുള്ളവൻ ചോര ഛർദ്ദിച്ചു നെടുവീർപ്പിട്ടു. പോരിൽ വിരുതനായ ഒരുത്തൻ ആനക്കൊമ്പിൽ ചാടിക്കയറി. ആനപ്പോരിൽ വിരുതൻ ചാട്ടുന്ന വേലേറ്റു വിറച്ചു.

കാലാളുകൾ കാലാളുകളെ ഭിണ്ഡിപാലം, മഴു എന്നിവയാൽ ഹൃഷ്ടരായി വീഴ്ത്തി. തമ്മിൽത്തെറ്റിപ്പിണങ്ങിയ അവർ പരസ്പരം പോരാടി. ആനത്തലവനോട് തേരാളിച്ചെന്നേറ്റു. ആനയോടുകൂടി അവനെ വീഴ്ത്തി. ആനക്കാരൻ തേരാളിയോട് എതിർത്ത് തേരാളിയേയും വീഴ്ത്തി. തേരാളിയെ സാദി കുന്തവുമായിക്കയറി കുത്തി വീഴ്ത്തി. പോരിൽ തേരാളി സാദിയേയും വീഴ്ത്തി. കാലാൾ തേരാളിയേയും, തേരാളി കാലാളേയും സമമായി വീഴ്ത്തിക്കൊണ്ടിരുന്നു. കൂർത്തുമൂർത്ത അമ്പുകൊണ്ട് പരസ്പരം വീഴ്ത്തുന്നതിൽ രണ്ടുപക്ഷത്തിലും യാതൊരു ഭേദവും കണ്ടില്ല. ആനക്കാർ കുതിരക്കാരെ അപ്രകാരം തന്നെ വീഴ്ത്തി. കുതിരക്കാർ ആനക്കാരേയും. അതു വലിയ അത്ഭുതമായി. ആനപ്പുറത്തിരിക്കുന്നവർ കാലാളുകളേയും അതുപോലെ തന്നെ, കാലാളുകൾ ആനപ്പുറത്തിരിക്കുന്നവരേയും വീഴ്ത്തി. കാലാളുകളെ സാദിസംഘവും, കാലാൾ സാദിഗണത്തേയും നൂറും ആയിരവും വീഴ്ത്തുന്നതു കാണാമായിരുന്നു. കൊടിയും, വില്ലും, തോമരവും ചിന്നിച്ചിതറി. പ്രാസം, ഗദ, കമ്പനം, പരിഘങ്ങൾ, വേല്, ചിത്രച്ചട്ടകൾ, തോട്ടി, കണവം, വാളുകൾ, പൊന്നുകെട്ടിച്ച ശരങ്ങൾ, മേൽവിരിപ്പുകൾ, വീരാളിപ്പട്ടുകൾ, കംബളങ്ങൾ ഇവയൊക്കെ ചിന്നിക്കിടക്കുകയാൽ ഭൂമി മാലയണിഞ്ഞപോലെ ശോഭിച്ചു. ആനകളും, ആളുകളും, കുതിരകളും പോരിൽ ചത്തുവീണുകിടക്കുകയാൽ, ചോരമാംസച്ചേർ ഒഴുകുകയാൽ, കേറിച്ചെല്ലുവാൻപോലും കുഴങ്ങിപ്പോയി.

പടക്കളത്തിൽ ചോരയൊലിക്കുകയാൽ പൊടിപടലം ഒതുങ്ങി. ദിക്കുകളൊക്കെ തെളിഞ്ഞു. അറ്റമില്ലാതെ കബന്ധങ്ങൾ * എഴുന്നേറ്റുനില്ക്കുന്നതായി ചുറ്റും കണ്ടു. ലോകക്ഷയത്തിന്റെ ചിഹ്നമായി അതു തോന്നി. ഏറ്റവും ഭയങ്കരമായി ആ പോരു നടക്കുമ്പോൾ ചുറ്റും പാഞ്ഞുകയറുന്നവിധം രഥിവീരന്മാരെ കണ്ടു.

അപ്പോൾ ഭീഷ്മൻ, ദ്രോണൻ, സിന്ധുരാജാവായ ജയദ്രഥൻ, പുരുമിത്രൻ, ജയൻ, ഭോജൻ, ശല്യൻ, ശകുനി എന്നീ സിംഹതുല്യ പരാക്രമന്മാരായ ദുർദ്ധർഷന്മാർ പാണ്ഡവസൈന്യത്തിൽക്കയറി. അങ്ങുമിങ്ങും പിളർന്നു. അപ്രകാരം ഭീമനും. ഘടോൽക്കചനിശാചരനും, ചേകിതാനനും, സാത്യകിയും, പാഞ്ചാലീപുത്രന്മാരും നിന്റെ കൂട്ടരേയും, നിന്റെ മക്കളേയും വാനവന്മാർ ദാനവരെയെന്നവിധം യുദ്ധത്തിൽ ഓടിച്ചു.

ഇപ്രകാരം പരസ്പരം വധിക്കുന്ന ആ ക്ഷത്രിയർഷഭന്മാർ ചോരയിലാറാടി ദൈത്യരെപ്പോലെ ധാടിയോടെ പ്രശോഭിച്ചു. രണ്ടു സൈന്യത്തിലും വീരന്മാർ വൈരിവർഗ്ഗത്തെ ജയിച്ച് വാനിൽ ഗ്രഹങ്ങളെപ്പോലെ ഉജ്ജ്വലപ്രഭാവന്മാരായി വിളങ്ങി.

ഈ സമയത്ത് അനവധി തേരുകളോടുകൂടി നിന്റെ പുത്രനായ സുയോധനൻ രണത്തിൽ പാണ്ഡവന്മാരോടും, ഘടോൽക്കചനോടും പാഞ്ഞേറ്റു. അപ്രകാരം പാണ്ഡവന്മാരും സർവ്വസൈന്യങ്ങളോടു കൂടി ശത്രുമർദ്ദനന്മാരായ ഭീഷ്മദ്രോണന്മാരോട് എതിർത്തു. കിരീടിയും ചൊടിച്ച് മന്നവന്മാരോടേറ്റു. ശൈനേയനും, ഫാൽഗുനിയും ശകുനിയുടെ പടയിൽക്കയറി. പിന്നെ രോമാഞ്ചമഞ്ചുമാറ് അത്യുഗ്രമായ രണമുണ്ടായി. പോരിൽ ജയംകൊതിക്കുന്ന നിന്റെ കൂട്ടരും, പാണ്ഡവരും തമ്മിലുണ്ടായ ആ രണം അതിഭയങ്കരമായിരുന്നു."

## 58. മൂന്നാംദിവസത്തെ യുദ്ധത്തിൽ ഭീഷ്മദുര്യോധനസംവാദം

**58. മൂന്നാംദിവസത്തെ യുദ്ധത്തിൽ ഭീഷ്മദുര്യോധനസംവാദം –** സഞ്ജയൻ പറഞ്ഞു: "അപ്പോൾ ആ രാജാക്കന്മാർ പോരിൽ പാർത്ഥനെക്കണ്ട് അനേകായിരം തേരുകളാൽ അവനെ വളഞ്ഞു. രഥവൃന്ദത്താൽ അവന്ന് കോട്ടകെട്ടി. ചുറ്റും വളരെ ബാണങ്ങൾ ചൊരിഞ്ഞ് തടുത്തു. അവർ ചുറ്റുംനിന്ന് തെളിഞ്ഞ വേലുകൾ, ഗദകൾ, പരിഘങ്ങൾ, പ്രാസം, പരശ്വധം, മുൽഗരം, മുസലം എന്നിവ ചൊടിയോടെ ഫൽഗുനന്റെ തേരിലേക്കു പ്രയോഗിച്ചു. ഇയ്യാമ്പാറ്റപോലെ എത്തുന്ന ആ ശസ്ത്രശരവൃഷ്ടിയെ പാർത്ഥൻ എല്ലായിടവും പൊന്നണിഞ്ഞ ശരങ്ങൾകൊണ്ടു തടുത്തു. അപ്പോൾ എല്ലാവരും പാർത്ഥന്റെ അതിമാനുഷമായ ഹസ്തലാഘവം കണ്ട് ഭയപ്പെട്ടു. ദേവമാനുഷഗന്ധർവ്വന്മാരും, പിശാചുക്കളും, നാഗങ്ങളും, രാക്ഷസന്മാരും 'ഭേഷ്! ഭേഷ്!' എന്നു പറഞ്ഞ് പാർത്ഥനെ നന്ദിയോട് മാനിച്ച് പ്രശംസിച്ചു.

സൗഭദ്രസാത്യകിമാരെ വലിയ പടയോടുകൂടി സൗബലൻ കാക്കുന്ന ശൂരന്മാരായ ഗാന്ധാരന്മാർ തടുത്തു. അതിൽ സൗബലസൈന്യങ്ങൾ വാർഷ്ണേയന്റെ തേർ ചുണയോടെ നാനാശസ്ത്രങ്ങൾ വർഷിച്ച് എള്ളുപോലെ നുറുക്കിക്കളഞ്ഞു. ഭയങ്കരമായ ഈ ഘട്ടത്തിൽ ആ തേർവിട്ടു സാത്യകി അഭിമന്യുവിന്റെ തേർത്തടത്തിൽ പെട്ടെന്നു ചാടിക്കയറി. അവർ ഒറ്റത്തേരിലിരുന്ന് സൗബലേയന്റെ സൈന്യത്തെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് മുടിച്ചു. സന്നദ്ധരായ ദ്രോണഭീഷ്മന്മാർ ധർമ്മപുത്രന്റെ സൈന്യത്തെ കങ്കച്ചിറകുള്ള തീക്ഷ്ണബാണങ്ങൾ എയ്ത് ഒടുക്കി. അപ്പോൾ ധർമ്മജനും, മാദ്രീപുത്രന്മാരും, യോധന്മാരെല്ലാം നോക്കിനില്ക്കെ ദ്രോണന്റെ സൈന്യത്തിൽ കുതിച്ചുകയറി. രോമാഞ്ചമഞ്ചുമാറ് ബഹളമായ ഒരു പോരാട്ടം അപ്പോൾ നടന്നു. പണ്ട് ദേവാസുരന്മാരുടെ ക്രൂരമായ യുദ്ധം മാത്രമേ അതിന്നു തുല്യമായി നടന്നിട്ടുള്ളൂ. കടുംക്രിയകൾ നടത്തുന്ന ഭീമനേയും ഹൈഡിംബനേയും ഒപ്പംചെന്ന് ദുര്യോധനൻ തടഞ്ഞു. അപ്പോഴാണ് ഘടോൽക്കചന്റെ വിക്രമം കണ്ടത്. അച്ഛനേക്കാൾ മെച്ചമായി അവൻ പോരാടി. ചൊടിച്ച് അമർഷിയായ ദുര്യോധനനെ ഭീമൻ ഉടനെ നെഞ്ചിലേക്കു നോക്കി ചിരിച്ചുകൊണ്ട് ഒരമ്പുവിട്ടു. എയ്ത്തുകൊണ്ട് ദുഃഖത്തോടെ ദുര്യോധനരാജാവ് തേർത്തട്ടിൽ ഇരുന്നുപോയി. മോഹാലസ്യത്തിൽ ആണ്ടുപോവുകയുംചെയ്തു. അവൻ മോഹിച്ചതു കണ്ട് വെമ്പലോടെ സാരഥി പോരിൽനിന്നു മാറ്റി. അതോടെ സൈന്യങ്ങൾ ചിന്നിപ്പോയി.

* *കബന്ധം = തല വേർപെട്ട ഉടൽ.*

ചിന്നിപ്പോയ സൈന്യങ്ങളുടെനേരെ വൃകോദരൻ കുതിച്ചു പാഞ്ഞു. ഭീമൻ പിന്തുടർന്ന് തീക്ഷ്ണമായ ബാണങ്ങൾ ചൊരിഞ്ഞു തേരാളിയായ പാർഷദനും, ധർമ്മപുത്രനും, ദ്രോണനും, ഭീഷ്മനും, നോക്കിനില്ക്കെത്തന്നെ സൈന്യത്തെ ശത്രുസംഹാരിയായ ഭീമൻ തീക്ഷ്ണമായ ശരങ്ങൾകൊണ്ടു മുടിച്ചു. വലിയ പോരിൽനിന്ന് നിന്റെ പുത്രന്റെ പട പിന്തിരിഞ്ഞ് ഓടിക്കളഞ്ഞു. പ്രാണനും കൊണ്ട് ഭയപ്പെട്ടു പായുന്ന അവരെ നിറുത്താൻ മഹാരഥന്മാരായ ഭീഷ്മനും, ദ്രോണനും ശക്തരായില്ല. ഭീഷ്മനും ദ്രോണനും ചെന്ന് തടുത്തു നോക്കി; പ്രയോജനമുണ്ടായില്ല.

ഭീഷ്മനും, ദ്രോണനും കാൺകെ പട ഓടുകതന്നെയായിരുന്നു. അങ്ങുമിങ്ങും അസംഖ്യം തേരൊഴിച്ച് ഓടുന്ന സമയത്ത് ഒറ്റത്തേരിലിരിക്കുന്ന അഭിമന്യുവും, സാത്യകിയും സൗബലന്റെ പടയെ മൂടിച്ചുകളഞ്ഞു. അപ്പോൾ ശൈനേയനും ആ കുരുപുംഗവനും ഒറ്റത്തേരിൽ പ്രശോഭിക്കുന്നത് കാണാമായിരുന്നു. കറുത്തവാവിൽ ആകാശത്ത് സൂര്യചന്ദ്രന്മാർ ഒന്നിച്ചവിധം അവർ ശോഭിച്ചു.

ഉടനെ ചുണയോടെ അർജ്ജുനനും നിന്റെ സൈന്യത്തിൽ മഴപെയ്യുന്ന കാർമേഘംപോലെ അനവധിസഹസ്രം അസ്ത്രങ്ങൾ ചൊരിഞ്ഞു. പോരിൽ അർജ്ജുനൻ അമ്പെയ്തു മുടിക്കുന്ന സമയം വിഷാദിച്ച് ഭയപ്പെട്ട് വിറച്ച് കൗരവപ്പട ഓടിക്കളഞ്ഞു. അവർ ഓടുന്നതു കണ്ട് മഹാരഥന്മാരായ ഭീഷ്മദ്രോണന്മാർ, ദുര്യോധനഹിതാർത്ഥികളായ മഹാരഥന്മാർ, ചൊടിയോടെ എത്തി തടുത്തു അപ്പോൾ ദുര്യോധനരാജാവ് അല്പമൊന്ന് ആശ്വസിച്ചു. ചുറ്റും ഓടുന്ന ആ സൈന്യത്തെ പിന്തിരിപ്പിച്ചു.

ഏതേതിടത്തേക്കു ഭവാന്റെ പുത്രൻ കണ്ണിടുന്നുവോ അതാതിടത്തിൽനിന്ന് മഹാരഥന്മാരായ ക്ഷത്രിയന്മാർ തിരിച്ചുവന്നു. അവരൊക്കെ തിരിച്ചെത്തിയെന്നു കണ്ട് മറ്റുജനങ്ങളും തമ്മിൽത്തിരക്കി ലജ്ജിച്ചുനിന്നു. വീണ്ടും തിരിക്കുന്ന അവരുടെ വേഗമേന്തി ചന്ദ്രോദയത്തിൽ ഏറ്റംകൊള്ളുന്ന സമുദ്രംപോലെ എല്ലാവരും ഒന്നിച്ചുചേർന്നു. അവരൊക്കെ തിരിച്ചെത്തിയെന്നു കണ്ട് ദുര്യോധനരാജാവ് ശാന്തനവനായ ഭീഷ്മനോട് ഇപ്രകാരം പറഞ്ഞു: 'അല്ലയോ പിതാമഹാ! ഞാൻ പറയുന്നത് അങ്ങു ധരിച്ചാലും! കാര്യമൊന്നും പന്തിയാകുന്നില്ല. അങ്ങ് ഇവിടെയുണ്ടായിട്ടും, അസ്ത്രജ്ഞമുഖ്യനായ ആചാര്യൻ സുഹൃത്തുക്കളോടും പുത്രനോടുംകൂടി ഇങ്ങ് ഉണ്ടായിരുന്നിട്ടും, വില്ലാളിവീരനായ കൃപൻ ഉണ്ടായിട്ടും പട ഇങ്ങനെ ഓടുന്നതല്ലേ ഞാൻ കാണുന്നത്? ഒരിക്കലും പാണ്ഡവന്മാർ ഭവാന്ന് കിടയ്ക്കു പോരാ! അതു തീർച്ചയാണ്. ദ്രോണനും ദ്രോണപുത്രനും കിടനില്ക്കുകയില്ല. പാണ്ഡവന്മാർ! കൃപന്നും കിടയാവുകയില്ല. എന്നിട്ടും ഇതിന്റെ അർത്ഥമെന്താണ്? പിതാമഹാ! പാണ്ഡവന്മാർ അങ്ങയ്ക്ക് അനുഗ്രാഹ്യരാണ്. അതുകൊണ്ടാണല്ലോ അവർ കൊല്ലുന്ന സൈന്യത്തെ ഭവാൻ കണ്ടുനില്ക്കുന്നത്. ഇങ്ങനെയാണ് ഭവാന്റെ ഉദ്ദേശമെങ്കിൽ യുദ്ധം തുടങ്ങുന്നതിന്നു മുമ്പ് ഭവാനു പറയാമായിരുന്നു: "ഞാൻ പാർത്ഥന്മാരോടും, സാത്യകിയോടും പാർഷതരോടും എതിർക്കുന്നതല്ല!" എന്ന് എന്തേ പറയാഞ്ഞത്? ദ്രോണാചാര്യനും കൃപാചാര്യനും അങ്ങനെ എന്തേ പറയാഞ്ഞത്? അങ്ങനെ നിങ്ങൾ പറഞ്ഞിരുന്നെങ്കിൽ കർണ്ണനുമായി ചിന്തിച്ച് ഞാൻ വേണ്ടതു ചെയ്യുമായിരുന്നു. നിങ്ങൾക്കു ഞാൻ പരിത്യാജ്യനല്ലെങ്കിൽ നിങ്ങൾ പോരിൽ തക്കതായ വിക്രമത്തോടെ പോരാടുകയാണു വേണ്ടത്.'

ഈ വാക്കുകേട്ടപ്പോൾ ഭീഷ്മൻ വീണ്ടും വീണ്ടും ചിരിച്ച് കോപത്തോടെ കണ്ണുമിഴിച്ച് ഹേ ധൃതരാഷ്ട്രാ, നിന്റെ പുത്രനോടു പറഞ്ഞു:

'ഹേ, രാജാവേ, ഞാൻ പലപ്രാവശ്യവും ഉള്ള കാര്യം നിന്നോടു പറഞ്ഞിട്ടുണ്ട്. തഥ്യവും ഹിതവുമായ വാക്ക് ഞാൻ യഥാകാലം വേണ്ടവിധം പറഞ്ഞിട്ടുണ്ട്. പാണ്ഡവന്മാരെ ജയിക്കുവാൻ ഇന്ദ്രാദികളായ സുരന്മാർക്കുപോലും സാദ്ധ്യമല്ല. വൃദ്ധനായ എന്നാൽ കഴിയാവുന്നവിധം ഞാൻ ചെയ്യാം. ശക്തിപോലെ ഞാൻ ചെയ്യുന്ന യത്നം നീ ബന്ധുമിത്രാദികളോടുകൂടി കണ്ടുകൊള്ളുക. ഇന്നു ഞാൻ ഒറ്റയ്ക്ക് ഈ സൈന്യങ്ങളോടും ബന്ധുവർഗ്ഗങ്ങളോടുംകൂടിയ പാണ്ഡവന്മാരെ എല്ലാവരും കണ്ടുനില്ക്കെ തടുത്തുനിർത്തുന്നതാണ്,' എന്നു ഭീഷ്മൻ പറഞ്ഞപ്പോൾ നിന്റെ പുത്രൻ സന്തോഷാധികൃത്താൽ ശംഖുവിളിക്കുകയും പെരുമ്പറകൊട്ടി ആർക്കുകയുംചെയ്തു. ഈ ഘോരമായ ശബ്ദം കേട്ടപ്പോൾ പാണ്ഡവന്മാരും ശംഖും പെരുമ്പറകളും മുരജങ്ങളും മുഴക്കി."

**59. മൂന്നാംദിവസത്തെ യുദ്ധാവസാനം - ഭീഷ്മന്റെ പരാക്രമം, ഭീഷ്മവധത്തിന്ന് കൃഷ്ണൻ കോപത്തോടെ കുതിക്കുന്നു** - ധൃതരാഷ്ട്രൻ പറഞ്ഞു: "ഭയങ്കരമായ യുദ്ധത്തിന്ന് ഭീഷ്മൻ സത്യം ചെയ്തപ്പോൾ, വിശേഷാൽ ദുഃഖിച്ചുകൊണ്ടിരിക്കുന്ന എന്റെ പുത്രന്റെ ഹിതത്തിന്നുവേണ്ടി, ക്രുദ്ധനായ ഭീഷ്മൻ പാണ്ഡവന്മാരിൽ എന്തുചെയ്തു? പിതാമഹനിൽ പാഞ്ചാല്യന്മാർ എന്തുചെയ്തു?"

സഞ്ജയൻ പറഞ്ഞു: "പൂർവ്വാഹ്നം കഴിഞ്ഞ അന്നത്തെ പകൽ ശോഭിച്ചുനില്ക്കെ, പടിഞ്ഞാട്ടു പാഞ്ഞുപോയ അർക്കൻ തിരിഞ്ഞുനില്ക്കെ, മഹാന്മാരായ പാണ്ഡവന്മാർ ജയംനേടി ഹർഷിച്ചുനില്ക്കെ, സർവ്വധർമ്മജ്ഞനായ ഭവാന്റെ അച്ഛൻ ദേവവ്രതൻ ഓടിക്കുന്ന അശ്വങ്ങളുമായി പാണ്ഡവപ്പടയിൽ ചെന്നു കയറി. പെരുംപടയോടുകൂടി ചുറ്റും ഭവാന്റെ നന്ദനന്മാർ കാത്തു. രോമാഞ്ചജനകമായ ഒരു ബഹളയുദ്ധം അപ്പോൾ നടന്നു. ചീറുന്ന ചാപങ്ങളുടേയും, മുട്ടുന്ന ഹസ്തങ്ങളുടേയും ഘോരമായ ശബ്ദം മലകൾ പിളരുന്നവിധം മുഴങ്ങി. 'നില്ക്കെടോ!' - 'നിന്നെടോ!' - 'എന്നെയറിയൂ!' - 'ഒഴിക്കൂ!' - 'മാറിക്കോ!' - 'ഉറച്ചുനിൽക്കൂ!' - 'ഞാൻ ഉറച്ചുനില്ക്കുന്നു!' - 'പ്രഹരിക്കൂ!' എന്നും മറ്റും ഭടന്മാരുടെ ശബ്ദകോലാഹലം മുഴങ്ങി.

പൊൻചട്ടയിലും, കിരീടത്തിലും, ധ്വജത്തിലും അമ്പുകൾ ചെന്നുകൊള്ളുമ്പോൾ മലയിൽ കല്ലുവീഴുന്നതുപോലെയുള്ള ശബ്ദം കേൾക്കുമാറായി. അറ്റുവീണ തലകളും, കോപ്പുകൾ അണിഞ്ഞ കൈകളും, നിലത്തുവീണ് നൂറും ആയിരവും പിടയ്ക്കുകയായി. ചിലർ തലപോയതറിയാതെ വില്ലുപിടിച്ച മട്ടിൽ നിന്നു. ചിലർ തലയില്ലാതെ ആയുധങ്ങളേന്തിയ മട്ടിലും നിന്നു. മഹാവേഗത്തോടുകൂടി ചോരപ്പുഴ ചാടി ഒഴുകി. ആനകളാകുന്ന പാറകളുടെ ഇടയിൽക്കൂടി ആനകളുടേയും കുതിരകളുടേയും, ആളുകളുടേയും ദേഹങ്ങളിൽ നിന്നൊഴുകുന്ന രക്തത്തിന്റെ അരുവികൾ നൂറുനൂറായിരം ചേർന്ന് രക്തപ്പുഴയുണ്ടായി. കുറുക്കന്മാരും, കഴുക്കളും കൂട്ടംചേർന്ന് കൂടുന്നതും പരലോകക്കടലിലേക്ക് ഒഴുകുന്നതുമായ മഹാനദിയായി പ്രശോഭിച്ചു.

ഇപ്രകാരം ഭയാനകമായ യുദ്ധം കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. ഭവാന്റെ മക്കളും പാണ്ഡവന്മാരും തമ്മിൽ നടന്ന ഈ യുദ്ധം പോലെ ഒരു യുദ്ധം അദൃഷ്ടപൂർവ്വമായിരുന്നു. യോദ്ധാക്കൾ ചത്തുവീഴുകയാൽ തേര് ഓടുവാൻ വയ്യാത്തവിധം മാർഗ്ഗം തടയപ്പെട്ടു. മലയുടെ കൊടുമുടികൾപോലെയുള്ള ആനകൾ ചത്തു മലച്ചു. ചിത്രമായ ചട്ടകളും, തലപ്പാവുകളും ചിന്നുകയാൽ ശരൽക്കാലത്തെ ആകാശംപോലെ യുദ്ധക്കളം വിളങ്ങി. ചിലർ അമ്പേറ്റ് വീണു. ചിലർ കുടൽമാലചാടി കിടന്നിഴച്ചു. പേടികൂടാതെ ഗർവ്വികളായ ചിലർ ശത്രുക്കളുമായി പോരിൽ ഏറ്റു 'അച്ഛാ- 'ചേട്ടാ' - 'സ്നേഹിതാ' - 'അമ്മാമാ' - 'അളിയാ' - 'മച്ചാനേ' - 'മോനേ' - 'അനിയാ' - 'അച്ഛാച്ഛാ' - 'മാമാ' - 'ചങ്ങാതീ' എന്നെ ഉപേക്ഷിക്കല്ലേ, എന്ന് പോർക്കളത്തിൽ വീണ് ചിലർ ഉച്ചത്തിലാർത്ത് നിലവിളിച്ചു കിടന്നിഴഞ്ഞു.

'വരൂ!' - 'എന്നാൽ നീ എതിർക്കൂ!' - 'പേടിച്ചോ' - 'എവിടേക്കു പോകുന്നു?' - 'ഞാൻ ഇതാ നില്ക്കുന്നു- 'പോരിൽ പേടിച്ചോടുകയാണോ?' - 'ഹേയ് അങ്ങനെയല്ല' - 'പേടിക്കേണ്ടാ' ഇപ്രകാരം വേറെ ചിലർ ആർക്കുന്നതായും കേട്ടു.

ആ പോർക്കളത്തിൽ ശാന്തനവനായ ഭീഷ്മൻ എപ്പോഴും 'ചക്രീകൃതചാപനായി' ആശീവിഷോഗ്രങ്ങളായ ദീപ്തബാണങ്ങൾ തൂകിക്കൊണ്ടു നിന്നു. അമ്പുതൂകി ആ യതവ്രതൻ ദിക്കുകളൊക്കെ ഒന്നു പോലെയാക്കിത്തീർത്തു. പാണ്ഡവന്മാരുടെ തേരാളികളെ എണ്ണിയെണ്ണി സംഹരിച്ചു. തേർത്തട്ടിൽ തുള്ളുന്ന വിധം കൈവേഗം കാട്ടിനില്ക്കുന്ന ഭീഷ്മനെ അലാതവലയം പോലെ, (തീക്കൊള്ളി ചുറ്റുന്നപോലെ) എല്ലായിടത്തും ഒപ്പം കാണുമാറായി. പാണ്ഡവന്മാരും സൃഞ്ജയന്മാരും ആ ഒരു ശൂരനായ ഭീഷ്മനെ നൂറായിരം ഭീഷ്മനായി യുദ്ധക്കളത്തിൽ കണ്ടു. അത്ര ശരീരലാഘവത്തോടെ, കരലാഘവത്തോടെ ഭീഷ്മൻ പൊരുതി. മായാരൂപം തീർത്തവനാണോ ഇവൻ എന്ന് എല്ലാവരും അത്ഭുതപ്പെട്ടു. വടക്കുകണ്ട ഭീഷ്മൻ അപ്പോൾത്തന്നെ തെക്കും കണ്ടു. ശൂരനായ ഗാംഗേയനെ നോക്കുന്നിടത്തൊക്കെ കണ്ടു. പാണ്ഡവന്മാരിൽ ആരുംതന്നെ അദ്ദേഹത്തെ നോക്കുവാൻ ശക്തരായില്ല. ഒന്നുമാത്രം കാണാം, കടുംക്രിയ നടത്തി പടയെ പാടേ മുടിക്കുമ്പോൾ വില്ല് ചൊരിയുന്ന അസംഖ്യമായ ശരങ്ങൾ മാത്രം കാണാം.

പലമട്ടിൽ പലരും ഓരോന്നു പറഞ്ഞു നിലവിളിച്ചു. അമാനുഷാകാരനായി നിന്റെ അച്ഛൻ ചുറ്റി നടക്കുമ്പോൾ വിധിയുടെ പ്രേരണയാൽ പാറ്റപോലെ അവർ ആ അഗ്നിയിൽച്ചെന്നുപെട്ട് കരിഞ്ഞുപോയി. ഒറ്റശരംപോലും ഭീഷ്മന്ന് പാഴായിപ്പോയില്ല. ആന, കുതിര, കാലാൾപ്പടകളിൽ അളവില്ലാതെ ശരങ്ങൾ ചെന്നേല്ക്കുമ്പോൾ ഒറ്റയമ്പുകൊണ്ടുതന്നെ അവ കീറി ശിഥിലമായിപ്പൊയ്ക്കൊണ്ടിരുന്നു. മുൾച്ചട്ടയിട്ട ആനയെ ഒറ്റ അസ്ത്രം കൊണ്ടു വജ്രത്താൽ മലയെ എന്നവിധം രണ്ടും മൂന്നും ആനക്കാരോടൊപ്പം വീഴ്ത്തി. ആരെങ്കിലും ഭീഷ്മനോട് പോരിന്നടുത്താൽ പിന്നെ അവൻ ബാക്കിയില്ല. ഉടനെ ചത്തുവീഴുകയായി. അങ്ങനെ ഭീഷ്മന്റെ മുമ്പിൽച്ചെന്ന് ഉതിർന്നുകൊണ്ടിരിക്കുന്ന യോദ്ധാക്കളെ ഞാൻ കണ്ടു.

ഇപ്രകാരം കൊന്നൊടുക്കുന്ന പാണ്ഡവസൈന്യം വീര്യവാനായ ഭീഷ്മൻമൂലം ചിന്നിച്ചിതറി നാനാദിക്കിലേക്കും ഓടി. ശരവർഷം കൊണ്ട് പീഡയേറ്റു സൈന്യം വിറച്ചുപോയി. കൃഷ്ണനും, അർജ്ജുനനും, ശിഖണ്ഡിയും കണ്ടുനില്ക്കെ, മഹേന്ദ്രവീര്യനായ ഭീഷ്മൻ കൊന്നൊടുക്കുന്ന പട പാഞ്ഞുപോകുമ്പോൾ അവരെ എത്ര യത്നിച്ചിട്ടും അവർക്കു നിർത്തുവാൻ കഴിയാതായി. ഭീഷ്മബാണാർത്തരായ അവർ ചിന്നിച്ചിതറി എല്ലാം ഒറ്റതിരിഞ്ഞ് ഓടിക്കളഞ്ഞു. രണ്ടുപേർകൂടി ഒപ്പം ഓടുന്നതായിക്കണ്ടില്ല. അവരവരുടെ ജീവനുംകൊണ്ട് ഓരോരുത്തനും പാഞ്ഞുപോയി.

ആന, കുതിര, തേര്, കാലാൾപ്പടകൾ ചിന്നിച്ചിതറി. ധ്വജകൂബരങ്ങൾ അറ്റു. പാണ്ഡുപുത്രപ്പട ഹാ! ഹാ! എന്ന് ആർത്തുവിളിച്ച് നിശ്ചേതനമായി. അച്ഛൻ മകനെക്കൊന്നു. പരസ്പരം തിരിച്ചറിയാതെ സകലരും പരിഭ്രമിച്ചു പകച്ചുപോയി. ആ കലമ്പലിൽ പ്രിയ സ്നേഹിതന്മാർ പരസ്പരം വെട്ടിമരിച്ചു. ചിലർ ചട്ടയൂരി ഓടി. ചിലർ മുടി ചിന്നിപ്പാഞ്ഞു. പശുക്കൂട്ടം പായും പോലെ ആകെ ഇളകി തേരാളികൾ ഉഴന്നു. ആകെ നിലവിളിയും, കൂക്കുവിളിയും പാണ്ഡവസൈന്യത്തിൽനിന്നു പൊങ്ങി.

സൈന്യം ചിന്നിപ്പോകുന്നതു കണ്ട് കൃഷ്ണൻ തേർ നിറുത്തി അർജ്ജുനനോട് പറഞ്ഞു: 'എടോ പാർത്ഥാ! നീ കാത്തിരുന്ന കാലം ഇപ്പോൾ സമാഗതമായി. ഹേ, നരവ്യാഘ്രാ! നീ പ്രഹരിക്കൂ. മോഹം കൊണ്ട് നീ മണ്ടരുത്. നീ മുമ്പ് എന്നോടു പറഞ്ഞില്ലേ, രാജാക്കന്മാരുടെ നടുവിൽവെച്ച് അതു മറന്നുപോയോ? "ഭീഷ്മദ്രോണാദ്യരായ ധാർത്തരാഷ്ട്രന്റെ ഭടവീരന്മാരെ കൂട്ടത്തോടെ ഞാൻ മുടിക്കും" മെന്ന്? എന്നോട് പൊരുതുന്ന സകലരേയും മുടിക്കുമെന്ന് അന്ന് നീ പറഞ്ഞത് ഇന്ന് സത്യമാക്കൂ. ഹേ, ബീഭത്സോ, സൈന്യം ചുറ്റും ചിന്നിയത് നീ കാണുന്നില്ലേ? ധർമ്മജന്റെ സേനയിൽ രാജാക്കന്മാർപോലും ഓടുന്നത് നീ നോക്കൂ! വായ്തുറന്ന അന്തകനെപ്പോലെ ഭീഷ്മനെ കണ്ടമാത്രയിൽ നമ്മുടെ സൈനികർ സിംഹത്തെക്കണ്ട ക്ഷുദ്രജന്തുക്കൾപോലെ ഓടുന്നത് നോക്കൂ!'

വാസുദേവൻ ഇപ്രകാരം പറഞ്ഞപ്പോൾ അർജ്ജുനൻ പറഞ്ഞു: "ഹേ, കൃഷ്ണാ, ഭീഷ്മനുള്ളേടത്തേക്ക് തേർ വിടൂ! പടക്കടലിലേക്ക് കയറുക! ദുർദ്ധർഷനായ മുത്തച്ഛനെ, ആ കുരുവൃദ്ധനെ, ഞാൻ ഇപ്പോൾ വീഴ്ത്തും!"

സഞ്ജയൻ പറഞ്ഞു: "സമർത്ഥരായ വെള്ളക്കുതിരകളെ ഉടനെ കൃഷ്ണൻ ഓടിച്ച് അർക്കനെപ്പോലെ ദുഷ്പ്രേക്ഷ്യനായ ഭീഷ്മന്റെ തേർ നില്ക്കുന്നിടത്തേക്കു പാഞ്ഞുചെന്നു. ഓടിപ്പോയ യുധിഷ്ഠിരസൈന്യം യുദ്ധത്തിന്ന് വീണ്ടും തിരിച്ചെത്തി. ഭീഷ്മനോട് മഹാബാഹുവായ അർജ്ജുനൻ ഏല്ക്കുന്നതു കണ്ടപ്പോൾ ഓടിപ്പോയ ഭടന്മാരുടെ ധൈര്യം തിരിച്ചുകിട്ടി!

ഭീഷ്മൻ വീണ്ടും സിംഹത്തെപ്പോലെ ഗർജ്ജിച്ച്, ധനഞ്ജയന്റെ രഥം ബാണംകൊണ്ടു നിറച്ചു. ക്ഷണംകൊണ്ട് ആ തേരും, കുതിരകളും, സൂതനും ഒത്തു. വലിയ ശരവർഷംമൂലം മറയൊന്നും കണ്ടില്ല. വാസുദേവൻ കൂസാതെ ധൈര്യത്തോടുകൂടി ഭീഷ്മന്റെ അമ്പുകൊണ്ടഹയങ്ങളെ അടിച്ചുവിട്ടു. ഘനസ്വനമുള്ള ദിവ്യധനുസ്സേന്തി ധനഞ്ജയൻ ഭീഷ്മന്റെ വില്ല് മൂന്നമ്പുകൊണ്ട് മുറിച്ചുവീഴ്ത്തി. വില്ല് അറുത്തപ്പോൾ ആ കുരുവരൻ, വേറെ വലിയ വില്ലെടുത്തു. നിന്റെ അച്ഛൻ ഞാണുകെട്ടുന്ന ഒരു നിമിഷത്തിനിടയ്ക്ക് കൈകൾകൊണ്ട് ആ ഘനഗംഭീരസ്വനമുള്ള ധനുസ്സിനെ ഉലച്ചു. ആ കെട്ടുന്ന വില്ലും പെട്ടെന്ന് അർജ്ജുനൻ ഖണ്ഡിച്ചു. ശാന്തനവൻ സന്തോഷത്തോടെ അവന്റെ കൈവേഗത്തെ പ്രശംസിച്ചു: 'മഹാബാഹോ, പാർത്ഥാ! കൊള്ളാം! കൊള്ളാം! പാണ്ഡുനന്ദനാ! നിനക്കു മാത്രമേ ഈ മഹാകർമ്മം, അത്ഭുതക്രിയ, കാണിക്കുവാൻ കഴിയൂ, ധനഞ്ജയാ! ഞാൻ നിന്നിൽ പ്രസാദിക്കുന്നു. നീ എന്നോട് എതിർത്ത് പോരാടൂ!' എന്ന് പാർത്ഥനെ വാഴ്ത്തി വേറെ വില്ലെടുത്തു. പിന്നെ പാർത്ഥരഥം നോക്കി ആ വീരൻ ശരങ്ങൾ വർഷിച്ചു. ഈ സമയത്ത് കൃഷ്ണൻ കുതിരയോടിക്കുന്നതിലുള്ള പാണ്ഡിത്യം കാണിച്ചു. അപ്പോൾ ഭീഷ്മനും ചില അത്ഭുതങ്ങൾ കാണിച്ചു. വാസുദേവനേയും, അർജ്ജുനനേയും സർവ്വാംഗം കൂർത്തുമൂർത്ത മൂന്ന് ശരങ്ങൾകൊണ്ടു എയ്തു. ഭീഷ്മബാണങ്ങൾ ദേഹത്തിലൊക്കെ തറച്ചുനില്ക്കുന്ന അവർ കൊമ്പോടുകൂടി മുറിഞ്ഞാർക്കുന്ന ഗോവൃക്ഷങ്ങൾപോലെ ചാഞ്ചാടി. വീണ്ടും വളരെ ചൊടിച്ച് സഖ്യയറ്റ ശരങ്ങൾകൊണ്ട് ഭീഷ്മൻ ചുണയോടുകൂടി കൃഷ്ണന്മാരുടെ ദിക്കുകൾ അടച്ചു. കോപിച്ച് വാർഷ്ണേയനേയും ശരങ്ങളാൽ പ്രകമ്പിപ്പിച്ചു ഭീഷ്മൻ വീണ്ടും വീണ്ടും ഒച്ചപൊങ്ങുമാറ് ചിരിച്ചു. അപ്പോൾ കൃഷ്ണൻ ആ രണത്തിൽ ഭീഷ്മന്റെ വിക്രമം കണ്ടും, പാർത്ഥന്റെ മൃദുയുദ്ധം നോക്കിക്കണ്ടും, എപ്പോഴും ശരവർഷം ചൊരിഞ്ഞു തപിക്കുന്ന സൂര്യനെപ്പോലെ സൈന്യത്തിൽ ഭീഷ്മനെക്കണ്ടും, പാണ്ഡുപുത്രഭടന്മാരിൽ വൻപന്മാരെ കൊന്നുകൊന്ന് ധർമ്മപുത്രപ്പടയിൽ പ്രളയം സൃഷ്ടിക്കുന്നതു കണ്ടും പൊറുക്കാതെ ശത്രുനാശനനായ കേശവൻ, ആ അമേയാത്മാവ് ചിന്തിച്ചു: 'ധർമ്മജന്റെ പട ഒടുങ്ങിയിരിക്കുന്നു. ഒറ്റപ്പകൽകൊണ്ട് ഭീഷ്മൻ ദേവാസുരഘത്തെപ്പോലും പാടെ വിപാടനംചെയ്തുകളയും. ഈ നിലയ്ക്ക് സൈന്യങ്ങളോടും ഭൃത്യരോടും ചേർന്ന പാണ്ഡവരുടെ കഥ അത്ര കാര്യമുള്ളതല്ല ഇദ്ദേഹത്തിന്ന്! മഹാത്മാവായ പാണ്ഡവന്റെ പടയല്ലേ ഈ ഓടുന്നത്? ഉടഞ്ഞുതകർന്ന് ശിഥിലമായ സോമകപ്പട കണ്ട് കുരുക്കൾ പിതാമഹനെ ഹർഷിപ്പിച്ച് എതിരേല്ക്കുകയാണ് ചെയ്യുന്നത്. ഇനി ഞാൻ ഈ ഭീഷ്മനെ വെച്ചിരിക്കയില്ല. പാണ്ഡവന്മാർക്കുവേണ്ടി ഞാൻ അതിന്ന് തയ്യാറാണ്. മഹാന്മാരായ പാണ്ഡവന്മാർക്ക് ഈ ഭാരം ഞാൻ ഇന്നു തന്നെ തീർത്തേക്കാം. അർജ്ജുനൻ പോരിൽ അത്യുഗ്രമായ ശരം ഏല്ക്കുന്നുണ്ടെങ്കിലും ഗുരുത്വം കൊണ്ട് ഭീഷ്മനോട് വേണ്ടതു ചിന്തിച്ചു ചെയ്യുന്നില്ല. കൃഷ്ണൻ വീണ്ടും വീണ്ടും ഇപ്രകാരം ചിന്തിക്കെ പിതാമഹൻ ചൊടിച്ച് പാർത്ഥന്റെ രഥം നോക്കി അമ്പുകൾ വർഷിച്ചുതുടങ്ങി.

ആ വിശിഖവർഷത്താൽ ദിക്കൊക്കെ മറഞ്ഞു. ആകാശവും, സൂര്യനുംകൂടി മറഞ്ഞു. ഒരു കൊടുങ്കാറ്റു വീശി ദിക്കുകൾ പുകയുകയും എല്ലായിടത്തും അന്തരീക്ഷം കലങ്ങിമറിയുകയും ചെയ്തു.

ദ്രോണൻ, വികർണ്ണൻ, സിന്ധുരാജാവ്, യൂപധ്വജൻ, കൃതവർമ്മൻ, കൃപൻ, ശ്രുതായുസ്സ്, അംബഷ്ഠൻ, വിന്ദാനുവിന്ദന്മാർ, സുദക്ഷിണൻ, പ്രാച്യൻ, സൗവീരഗണങ്ങൾ, വസാതിമാർ, ക്ഷുദ്രകന്മാർ, മാളവന്മാർ എന്നിവരൊക്കെ ശാന്തനവന്റെ ആജ്ഞപ്രകാരം കിരീടിയോട് ചെന്ന് ഏറ്റു. കുതിരകളും, പദാതികളും, തേർക്കൂട്ടങ്ങളും അനേകസഹസ്രം വന്നുചേർന്ന് കിരീടിയെ ചുറ്റിവളഞ്ഞു. ശൈനേയന്റെ ആനപ്പടയേയും വളഞ്ഞു. ശസ്ത്രജ്ഞരിൽ ശ്രേഷ്ഠന്മാരെ ഏറ്റതായിക്കണ്ടപ്പോൾ ശിനിപ്രവീരൻ ആഞ്ഞടുത്ത് ശത്രുസൈന്യത്തിൽക്കയറി. ഇന്ദ്രന്ന് വിഷ്ണു എന്നപോലെ അർജ്ജുനന്ന് സഹായത്തിന്ന് സാത്യകി ചെന്ന്, കിണഞ്ഞു പ്രയത്നിച്ചു.

ഭീഷ്മൻ തേര്, ആന, കുതിര എന്നീ പടകളെ തകർത്ത് ഭടന്മാരെ നടുക്കി. യുധിഷ്ഠിരന്റെ പട പാഞ്ഞുതുടങ്ങി. ഇതു കണ്ട് സാത്യകി പറഞ്ഞു: 'ഹേ, രാജാക്കന്മാരേ, നിങ്ങൾ എങ്ങോട്ടാണ് ഓടുന്നത്? പണ്ടുള്ളവരാരെങ്കിലും ഇങ്ങനെ ചെയ്യുവാൻ പറഞ്ഞതായി കേട്ടിട്ടുണ്ടോ? ഇതാണോ ക്ഷത്രിയധർമ്മം! ഹേ വീരന്മാരേ! സത്യം വിടരുത്? നിങ്ങൾ സ്വവീരധർമ്മത്തെ കാക്കുവിൻ!' ഈ വാക്കുകൾ കേട്ടപ്പോൾ മന്നവശ്രേഷ്ഠന്മാർ മടങ്ങിവരികയും വീണ്ടും ഉടനെ ഓടുകയും ചെയ്യുന്നത് കൃഷ്ണൻ കണ്ടു. പാർത്ഥൻ ഇപ്പോഴും മൃദുഭാവം വിടുന്നുമില്ല, ഭീഷ്മനാണെങ്കിൽ കത്തിക്കയറുകയാണ്. ഈ സന്ദർഭം, ഈ അപകടസ്ഥിതി കൃഷ്ണന്ന് പൊറുക്കാൻ കഴിയാതായി. കൃഷ്ണൻ സാത്യകിയെ നോക്കി പറഞ്ഞു: 'ഹേ, സാത്വതാ! പോകുന്നവർ പോകട്ടെ. നില്ക്കുന്നവരും പൊയ്ക്കൊള്ളട്ടെ. ഞാൻ രഥത്തിൽനിന്ന് ഇപ്പോൾ ഭീഷ്മനെ വീഴ്ത്തും. നീ ഗണത്തോടുകൂടിയ ദ്രോണനെ നോക്കൂ! ഞാൻ ചൊടിച്ച് ഏല്ക്കുകയാണെങ്കിൽ ഈ കുരുക്കളാരുംതന്നെ സ്വന്തം വസതി പിന്നെ കാണുകയില്ല. ഞാൻ എന്റെ ചക്രായുധമെടുത്ത് ആ മഹാവ്രതന്റെ ജീവൻ ഇപ്പോൾ അവസാനിപ്പിക്കും. ഹേ ശൈനേയാ, ഞാൻ പോരിൽ അവനെ വധിച്ച് ധനഞ്ജയന്ന് തുഷ്ടിവരുത്തുവാൻ പോവുകയാണ്. ധർമ്മപുത്രന്നും, ഭീമന്നും, യമന്മാർക്കും ഒപ്പം സന്തോഷം നല്കും. ഭീഷ്മനെ കൊന്നതിന്നുശേഷം ഈ ധൃതരാഷ്ട്രപുത്രന്മാരെയൊക്കെക്കൊന്ന് ആ പങ്കിലുള്ള സകല ക്ഷത്രിയന്മാരെയും ഒടുക്കി അജാതശത്രുവായ യുധിഷ്ഠിരന്ന് രാജ്യം സസന്തോഷം നല്കും.' ഉടനെ വാസുദേവൻ സുനാഭവും സൂര്യപ്രഭവും വജ്രസമപ്രഭവും ക്ഷുരാന്തവുമായ ചക്രമെടുത്ത് ചുറ്റി. കടിഞ്ഞാണു വിട്ട് തേർവിട്ട് ഭൂമി കുലുങ്ങുമാറ് ചാടി ഭീഷ്മന്റെ നേരെ പാഞ്ഞു.

മദിച്ച് എതിർക്കുന്ന ആനയോട് എതിർത്തു ചെല്ലുന്ന സിംഹത്തെപ്പോലെ ഭീഷ്മന്റെ നേർക്ക് പടക്കളത്തിൽ ചൊടിച്ച് കേശവൻ ഉജ്ജ്വലിച്ചു. പീതാംബരത്തിന്റെ തുമ്പ് ഇഴയുമാറ് മിന്നൽ കലർന്ന കാർമേഘംപോലെ കൃഷ്ണൻ വിളങ്ങി. സുദർശനചക്രം കൃഷ്ണന്റെ കൈയിൽ, കൈത്തണ്ടയാകുന്ന തണ്ടിൽ വിരിഞ്ഞ പത്മംപോലെ ആ ചക്രപത്മം പ്രശോഭിച്ചു. ബാലാർക്കവർണ്ണത്തോടെ, വിഷ്ണുവിന്റെ നാഭിയിൽനിന്ന് പൊങ്ങിയ ആദിപത്മംപോലെ ആ കൃഷ്ണകോപാർക്കരശ്മിയേറ്റു വിരിഞ്ഞ ക്ഷുരാന്തമാണോ തീക്ഷ്ണമായ ആ മനോജ്ഞചക്രം? ശോഭയോടുകൂടി തന്റെ നീലമെയ്യാകുന്ന പൊയ്കയിൽ വന്നുയർന്ന കൈത്തണ്ടാകുന്ന തണ്ടിൽ നില്ക്കുന്ന താമരപോലെ ഇന്ദ്രാനുജൻ ചക്രമെടുത്ത് ഉച്ചത്തിൽ അട്ടഹസിച്ച് കുതിച്ചുവരുന്നതു കണ്ടപ്പോൾ എല്ലാവരുംകൂടി ഉറക്കെ ആർത്ത് കുരുക്കൾക്ക് നാശം ഉടനെ വന്നുചേർന്നു എന്ന് ഉറയ്ക്കുകയും ചെയ്തു. വാസുദേവൻ ചക്രമേന്തിയപ്പോൾ ലോകം മുഴുവൻ തിരിയുന്നതായി തോന്നി. ജഗൽഗുരുവായ ഭഗവാൻ ലോകം ദഹിപ്പിക്കുവാൻ എഴുന്നേറ്റ പ്രളയാഗ്നിപോലെ ജ്വലിച്ചു. ആ ദേവൻ ചക്രമെടുത്ത് തന്റെനേരെ വരുന്നതായിക്കണ്ടപ്പോൾ ഗാണ്ഡീവതുല്യം കടുഘോഷം പുറപ്പെടുവിക്കുന്ന തന്റെ വില്ല് യാതൊരു കൂസലുംകൂടാതെ ഉലച്ച് അനന്തതേജസ്വിയായ മുകുന്ദനോട് ബുദ്ധിമാനായ ഭീഷ്മൻ ഇപ്രകാരം പറഞ്ഞു:

'ഹേ ദേവനാഥാ, ജഗന്നിവാസാ, വരൂ! വരൂ! ചക്രപാണേ! മാധവാ, ഞാൻ ഭവാനെ നമസ്കരിക്കുന്നു. ഹേ, ലോകനാഥാ! ഭവാൻ എന്നെ വധിച്ചു വീഴ്ത്തിയാലും; തേർത്തട്ടിൽനിന്ന് ഈ യുദ്ധത്തിൽ എന്നെ കൊന്നാലും; ഹേ കൃഷ്ണാ! ഭവാൻ എന്നെ കൊല്ലുകയാണെങ്കിൽ എനിക്ക് എല്ലാ ലോകത്തിലും നന്മലഭിക്കുന്നതാണല്ലോ! ഹേ, അന്ധകവൃഷ്ണിനാഥാ! ഭവാൻ മാനിച്ച് എന്നെ യുദ്ധത്തിൽ സംഹരിച്ചാലും.' ഭീഷ്മൻ പറഞ്ഞ മൊഴി കേട്ട് കൃഷ്ണൻ പാഞ്ഞുചെന്ന് അവനോടു പറഞ്ഞു: 'നീ കാരണം ഈ ലോകത്തിന്ന് മുടിവാണ് സംഭവിക്കുന്നത്. നീ ദുര്യോധനനെ ഉദ്ധരിക്കയാണല്ലോ ചെയ്യുന്നത്. കള്ളച്ചൂതാടിയ രാജാവിനെ നല്ല മന്ത്രിയായി നില്ക്കുന്ന നീ തടയേണ്ടവനല്ലേ? ധർമ്മം വിട്ട വംശവിഘാതിയെ നീ എന്തുകൊണ്ട് ത്യജിച്ചില്ല?'

കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ഭീഷ്മൻ 'ഇത് ദൈവഹിതമാണ്, വിധിവിഹിതമാണ്', എന്നു പറഞ്ഞു.

ഉടനെ കൃഷ്ണൻ പറഞ്ഞു: 'വിധിയോ? യാദവന്മാർ ജനഹിതത്തിന്നുവേണ്ടി കംസനെ തള്ളിക്കളഞ്ഞു. വേണ്ടത് ഉപദേശിച്ചിട്ടും കേൾക്കാതായപ്പോൾ തള്ളിക്കളഞ്ഞു. വിപരീതബുദ്ധിയായ അവൻ പറഞ്ഞാൽ ആര് കേൾക്കണം?'

ഉടനെ അർജ്ജുനൻ തേരിൽനിന്നു ചാടി. മഹാഭുജനായ അർജ്ജുനൻ കൃഷ്ണന്റെ കൈത്തണ്ടയിൽ തരത്തിൽ കടന്നുപിടിച്ചു. പിടിക്കുമ്പോൾ ചൊടിക്കുന്നവനായ ആ ദേവൻ യോഗിവരിഷ്ഠനാണുപോലും!

ആ ജിഷ്ണുവിനേക്കൂടി വിഷ്ണു വലിച്ച്, വൃക്ഷത്തെ കാറ്റ് എന്നപോലെ വലിച്ച്, നടന്നു. പാർത്ഥൻ ബലത്തോടെ അടിയൂന്നി ഭീഷ്മന്റെനേരെയടുക്കുന്ന സമയത്ത് ഉറച്ചുനിന്നു. കിരീടി ഹരിയെ പിടിച്ച് ഒരു മട്ട് പത്താമത്തെ അടിക്കു നിർത്തി. നിന്ന സമയത്ത് അർജ്ജുനൻ കാല്ക്കൽവീണുകൂപ്പി, ഇപ്രകാരം പറഞ്ഞു: 'ഭഗവാനേ, കോപത്തെ അടക്കിയാലും! അങ്ങ് പാണ്ഡവന്മാർക്ക് ആശ്രയമാണ്. എന്റെ മക്കളാണെ, എന്റെ സഹോദരന്മാരാണെ, ഞാൻ ഏറ്റു പറഞ്ഞ കാര്യം ഞാൻ വിടുന്നതല്ല! ഇന്ദ്രാനുജനായ ഭവാൻ തുണനില്ക്കുന്ന ഈ ഞാൻ കുരുക്കളെ കൊന്നു മുടിക്കുന്നതാണ്.' പിന്നെ പ്രതിജ്ഞാനിയമങ്ങളൊക്കെ അർജ്ജുനൻ പറഞ്ഞപ്പോൾ കൃഷ്ണൻ പ്രസാദിച്ചു. കുരുപ്രവീരന്റെ രസത്തിൽ നില്ക്കുന്ന കൃഷ്ണൻ ചക്രായുധത്തോടുകൂടി തേരിൽക്കയറി വീണ്ടും കൃഷ്ണൻ കടിഞ്ഞാണുപിടിച്ചു. ശത്രുഞ്ജയനായ കൃഷ്ണൻ ശംഖു കൈയിൽ ഏന്തി. പിന്നെ പാഞ്ചജന്യത്തിന്റെ കടുത്ത സ്വനം ദിക്കുകളിൽ മുഴക്കി. ചിന്നുന്ന നിഷ്കം, അംഗദം, കുണ്ഡലം എന്നിവയോടുകൂടിയ കൃഷ്ണൻ ദേഹത്തിലൊക്കെ ധൂളിയണിഞ്ഞു. വിശുദ്ധദന്തനായ കേശവൻ ശംഖം എടുത്തതായിക്കണ്ടപ്പോൾ കുരുക്കൾ ആർത്തു. മൃദംഗം, ഭേരി, പണവം എന്നീ ആരവങ്ങളോടും നേമീസ്വനത്തോടും ദുന്ദുഭിനിസ്വനത്തോടുംകൂടി കടുത്ത സിംഹനാദം മുഴക്കി. പാർത്ഥന്റെ ഗാണ്ഡീവത്തിന്റെ ശബ്ദം കുരുപ്രവീരന്മാരുടെ പടയിലും, നഭസ്സിലും, ദിക്കുകളിലും മാറ്റൊലിക്കൊണ്ടു.

തെളിഞ്ഞുമിന്നുന്ന ശരങ്ങൾ പാർത്ഥൻ ചൊരിയുവാൻ തുടങ്ങി. അത് എല്ലായിടത്തും ചിന്നി. കുരുരാജാവായ ദുര്യോധനൻ, ഭീഷ്മൻ, ഭൂരിശ്രവസ്സ് എന്നിവരോടുകൂടെ പാർത്ഥന്റെ നേർക്ക് ശരവുമായി കാടു ദഹിപ്പിക്കുന്ന അഗ്നിപോലെ എതിർത്തുചെന്നു.

ഭൂരിശ്രവസ്സ് പാർത്ഥന്റെനേർക്ക് പൊൻകെട്ടുള്ള ഏഴ് അസ്ത്രങ്ങൾ വിട്ടു. ദുര്യോധനൻ ഊക്കോടെ ഒരു തോമരംവിട്ടു. ശല്യൻ ഘനമേറിയ ഒരു ഗദവിട്ടു. ഭീഷ്മൻ ഒരു വേൽവിട്ടു. ഭൂരിശ്രവസ്സ് എയ്ത ഏഴു ശരങ്ങളും ഏഴ് അമ്പുകൊണ്ട്

പാർത്ഥൻ തടുത്തു. ദുര്യോധനൻ വിട്ട തോമരത്തെ ഒരു കത്തിയമ്പുകൊണ്ട് മുറിച്ചുവിട്ടു. തെളിഞ്ഞു ജ്വലിച്ചുവരുന്ന ഭീഷ്മന്റെ വേലും മാദ്രേശ്വരനയച്ച ഗദയും മുറയ്ക്ക് രണ്ടമ്പുകൊണ്ട് വീരനായ അർജ്ജുനൻ ഖണ്ഡിച്ചു. ഉടനെ ബലമായി അമേയമായ ഗാണ്ഡീവചാപം വലിച്ച് മഹേന്ദ്രൻ നല്കിയ ഘോരമായ മഹാസ്ത്രം വിചിത്രമായി ഗഗനസ്ഥലത്തിൽ കാണിച്ചു. ആ നല്ല ദിവ്യാസ്ത്രത്തെ അയച്ച് ആ ധീരൻ സൈന്യത്തെ മുഴുവൻ ധനുസ്സുകൊണ്ട് തീപോലുള്ള വളരെ ശരൗഘങ്ങൾ തൂകി കിരീടമാലി നിർത്തി. പാർത്ഥന്റെ വില്ലുവിട്ട് ഉയരുന്ന ശരൗഘം തേര്, വലിയ കൊടികളുടെ അഗ്രങ്ങൾ, വില്ലുകൾ, കൈകൾ, ശത്രുക്കളുടെ ദേഹങ്ങൾ എന്നിവയറുത്ത് രാജാക്കന്മാരുടെ കുതിരകൾ തോറും പാഞ്ഞുകയറി. ദിക്കുകളും, വിദിക്കുകളും, ഉഗ്രമായ ശരങ്ങൾ തൂകി പാർത്ഥൻ തറച്ചു. കടുത്ത ഗാണ്ഡീവരവത്താൽ അവയ്ക്ക് ഹൃദയത്തിന്നു പിടച്ചിൽ കിരീടമാലി ഇളക്കിവിട്ടു. ആ ഘോരമായ കർമ്മം മുതിർന്നപ്പോൾ ശംഖനാദവും ദുന്ദുഭിനാദവും മറ്റും നാദങ്ങളും ഗണ്ഡീവത്തിന്റെ അനവരതമായ ശബ്ദത്തിൽ ലയിച്ചുപോയി. അപ്രകാരംതന്നെ രഥത്തിന്റെ ഉഗ്രസ്വരവും ഗാണ്ഡീവനാദത്തോടു ലയിച്ചു. ഗാണ്ഡീവനാദം അവിരാമമായി വിരാടരാജാവ് മുതലായ വീരന്മാർ കേട്ടു. പാഞ്ചാലരാജാവായ ദ്രുപദനും ആ ദിക്കിലേക്കെത്തി. ഹേ, ധൃതരാഷ്ട്രാ! തന്റെ പങ്കിൽ നില്ക്കുന്ന സൈന്യമൊക്കെ ഗാണ്ഡീവചാപധ്വനി എവിടെക്കേൾക്കുന്നുവോ അതാതിടങ്ങളിലൊക്കെ ഒതുങ്ങിനിന്നു. ഒറ്റ യോദ്ധാവും എതിർത്തുനില്ക്കുകയുണ്ടായില്ല. ആ ഘോരമായ നൃപതിക്ഷയത്തിൽ രഥാശ്വസൂതാഢ്യരായ വീരന്മാർ മരിച്ചുവീണു. നാരാചം ഏറ്റ് സുവർണ്ണകക്ഷ്യകളോടും മഹാപതാകകളോടുംകൂടിയ ഗജങ്ങൾ മിക്കവാറും സത്വം ക്ഷയിച്ചു പിടഞ്ഞ് നിലത്തുവീണു. കിരീടി മെയ്ച്ചട്ടയറുത്തു വിട്ട അവ പിടഞ്ഞുചത്തു.

പാർത്ഥന്റെ തീക്ഷ്ണവും അമലവുമായ ഭല്ലങ്ങളും, ബാണങ്ങളും ഊക്കോടെ തറയ്ക്കുകയാൽ യന്ത്രങ്ങൾ അറ്റും, ഇന്ദ്രകീലം മുറിഞ്ഞും ധ്വജങ്ങൾ സേനാമുഖത്തിൽ വീണു. കാലാളുകളും, തേരുകളും, അശ്വങ്ങളും, ഗജങ്ങളും ധനഞ്ജയന്റെ ബാണങ്ങൾ ഏറ്റ് ഉയിർ കെട്ട് ക്ഷണത്തിൽ സ്തംഭിച്ചു ദേഹത്തോടെ ഭൂമിയിൽ വീണു. ഐന്ദ്രാസ്ത്രം ഏറ്റ് പോരിൽ നരേന്ദ്രരുടെ മെയ്ച്ചട്ടയും മെയ്യും ഉടഞ്ഞു. പിന്നീട് കിരീടി മുറിഞ്ഞ മനുഷ്യദേഹങ്ങളിൽനിന്നൊഴുകുന്ന രക്തമാകുന്ന ജലവും, മേദസ്സാകുന്ന പതയും കലർത്തി പോർക്കളത്തിൽ ഘോരമായ ഒരു പുഴ പ്രവഹിപ്പിച്ചു. വലിയ ഒഴുക്കുള്ള ആ പുഴ ചത്തുവീണ ഗജാശ്വദേഹങ്ങളാകുന്ന കരയുള്ളതായും, നരേന്ദ്രന്മാരുടെ മജ്ജയാകുന്ന കുറുകുറുന്നനേയുള്ള ചേറുള്ളതായും, രക്ഷോഗണങ്ങൾക്ക് നിഷേവ്യമായും, വാർകൂന്തലാകുന്ന ചണ്ടിയോടുകൂടിയതായും, മെയ്ക്കൂട്ടമാകുന്ന ചങ്ങാടങ്ങൾ ഒഴുകുന്നതായും ശോഭിച്ചു. തകർന്ന ചട്ടകളാകുന്ന തിരമാലകൾ ആ നദിയിൽ ചിന്നി. നരന്മാരുടേയും, അശ്വങ്ങളുടേയും, ആനകളുടേയും അസ്ഥികളാകുന്ന ചരൽപ്പരപ്പോടും, നായ്, കാക്ക, ചെന്നായ്, കഴുകൻ, കങ്കം, ക്രവ്യാദജാലം, തരക്ഷുവർഗ്ഗം എന്നീ മാംസഭോജികൾ ആ രക്തനദിയുടെ വക്കിൽ നിരന്നുനിന്നു. കഠോരയായ വൈതരണീനദിയാണോ ഇതെന്ന് കണ്ടവർക്കെല്ലാം തോന്നിപ്പോയി.

പാർത്ഥന്റെ ബാണങ്ങൾ ചമച്ചതും മേദോവസച്ചോരയൊലിക്കുന്നതുമായ ഈ ഘോരനദി കണ്ട് അത്ഭുതപ്പെട്ടു.

ധനഞ്ജയൻ വീരഗണത്തെ മുടിച്ച കുരുപ്രവീരന്റെ പട കണ്ടപ്പോൾ ആ ചേദിപാഞ്ചാലകരൂഷമത്സ്യന്മാർ ആ പാണ്ഡവന്മാരോടുകൂടി ഒപ്പം ആർത്തു ജയിച്ചുകേറുന്ന പുരുഷപ്രവീരന്മാർ കുരുയോദ്ധാക്കൾക്ക് വളരെ ഭയം ജനിപ്പിച്ചു. ശത്രുക്കൾക്കു ഭീതി ജനിപ്പിക്കുന്ന കിരീടി കുരുപ്രവീരന്മാരുടെ കൂട്ടത്തെ മുടിച്ചും, സേനേശസൈന്യത്തിന്ന്, മാൻകൂട്ടത്തിന്ന് സിംഹം എന്നപോലെ ദുഃഖം വളർത്തിയും, ഹർഷംവളർന്ന് ചണ്ഡമായ ഘോഷം ഗാണ്ഡീവി കൃഷ്ണനോടുകൂടി മുഴക്കി.

ഉടനെ ദിനേശന്റെ ശോഭ മങ്ങിക്കണ്ടും, കടുത്ത ശരങ്ങൾ ഏറ്റ് ഉടൽ കീറുന്നതുകണ്ടും, കഠോരമായ ഐന്ദ്രാസ്ത്രം യുഗാന്തകടുപ്രഭാവം വഹിക്കുന്നതു കണ്ടുകൊണ്ടും, കുരുക്കൾ യുദ്ധം നിറുത്തി പിൻവാങ്ങി. അർക്കൻ രക്തപ്രഭനായി ക്രൂരമായ ഭാവത്തിൽ രക്തം ചിന്നി നില്ക്കുന്നപോലെയുള്ള ദാരുണമായ സന്ധ്യയെ നോക്കി. ദ്രോണാദ്യന്മാരായ ദുര്യോധനബാൽഹീകാദ്ധ്യന്മാരായ കുരുക്കൾ യുദ്ധക്കളത്തിൽനിന്നു പിൻവാങ്ങി.

ലോകത്തിലെങ്ങും സൽക്കീർത്തിയും യശസ്സും വളർത്തി, ശത്രുക്കളെ ജയിച്ച്, പാർത്ഥൻ രാജാക്കന്മാരോടും സോദരന്മാരോടുംകൂടെ തന്റെ കർമ്മം നിറുത്തി കുടീരങ്ങളിലേക്കു പോന്നു.

പിന്നെ ബഹളമായ ശബ്ദം മുഴങ്ങി. സന്ധ്യാസമയത്ത് കൗരവമണ്ഡലത്തിൽ കൗരവന്മാർ ഇങ്ങനെ ഓരോന്ന് കണക്കുകൂട്ടിപ്പറയുന്ന ശബ്ദം അവിടെ മുഴങ്ങി. പതിനായിരം രഥങ്ങൾ കുതിരകളോടൊപ്പം തകർന്നുപോയി. അർജ്ജുനൻ ഏഴായിരം ആനകളെ കൊന്നു. ആപ്രാച്യരും സൗവീരസൈന്യങ്ങളും ഒട്ടുമുക്കാലും മുടിഞ്ഞു. ക്ഷുദ്രന്മാരായ മാളവന്മാരെയൊക്കെ മുടിച്ചു. ധനഞ്ജയൻ വലിയ കടുംകൈയാണു ചെയ്തത്. മറ്റ് ആർക്കു സാധിക്കും ഈ സാഹസകൃത്യം? ശ്രുതായുസ്സ്, അംബഷ്ഠരാജാവ്, ദുർമ്മർഷണൻ, ചിത്രസേനൻ, ദ്രോണൻ, കൃപൻ, സൈന്ധവൻ, ബാൽഹീകൻ, യൂപധ്വജൻ, ശല്യൻ, ശലൻ, മറ്റു പോരാളികൾ ഇവരൊക്കെ ഭീഷ്മനോടുകൂടി പോരിൽ ചൊടിച്ച വീരനായ ആ ഏകനോട്, അർജ്ജുനനോട്, സ്വബാഹുവീര്യം കൊണ്ട് എതിർത്തുനിന്നു. എന്നു പറഞ്ഞ് കൂട്ടത്തോടുകൂടി നിന്റെ ഭടന്മാർ പന്തങ്ങളും ചൂട്ടുകളും കൊള്ളികളും വിളക്കുകളും ഒക്കെ കൊളുത്തി ആളുന്ന വെളിച്ചമുണ്ടാക്കി. കിരീടിയാൽ ഭയവിഹ്വലരാക്കപ്പെട്ട ആ കുരുപ്രവീരന്മാരുടെ സൈന്യം രാത്രി കഴിച്ചു."

**60. ഭീഷ്മാർജ്ജുനയുദ്ധം –** സഞ്ജയൻ പറഞ്ഞു: "ആ രാത്രി കഴിഞ്ഞ് നേരം പ്രഭാതമായപ്പോൾ എല്ലാ സൈന്യങ്ങളേയുംകൂട്ടി ഭീഷ്മൻ യുദ്ധസന്നദ്ധനായി ചെന്ന് പാണ്ഡവസൈന്യത്തോട് ഏറ്റു. ദ്രോണൻ, ദുര്യോധനൻ, ബാൽഹീകൻ, ദുർമ്മർഷണൻ, ചിത്രസേനൻ, ശക്തനായ ജയദ്രഥൻ എന്നിവരും മറ്റു രാജാക്കന്മാരും സൈന്യങ്ങളോടുകൂടി ഭീഷ്മനെ തുണച്ചു. മഹാത്മാക്കളും മഹാരഥന്മാരും തേജസ്വികളുമായ വീരന്മാരോടും നരേന്ദ്രന്മാരോടുംകൂടി ഭീഷ്മൻ സുരന്മാരാൽ ചുറ്റപ്പെട്ട വജ്രിയെപ്പോലെ ശോഭിച്ചു. ആ സൈന്യത്തിന്റെ മുൻഭാഗത്തായി കൂറ്റൻ കൊടിക്കൂറകൾ ചുവപ്പ്, മഞ്ഞ, കറുപ്പ്, വെള്ള എന്നീ നിറത്തിൽ ആനപ്പുറത്ത് ശോഭിച്ചു. ഭീഷ്മൻ ഭരിക്കുന്ന ആ സേന തേരുകൾ, ആനകൾ, അശ്വങ്ങൾ ഇവചേർന്ന് മിന്നൽപ്പിണർചേർന്ന കാർമേഘപടലം നിറഞ്ഞ വർഷകാലത്തെ ആകാശംപോലെ ശോഭിച്ചു.

ഉടനെ അർജ്ജുനനോട് പടയ്ക്കു ചെല്ലുവാനായി, ഭീഷ്മൻ ഭരിക്കുന്ന ആ പട, അത്യുഗ്രമായ കൗരവസൈന്യം, കലങ്ങിമറിഞ്ഞ് ഒഴുകുന്ന വർഷകാലനദിപോലെ ശക്തിയോടെ പാഞ്ഞടുത്തു. വ്യാളക്രമത്തിൽ ബഹുഗൂഢസാരമായിരിക്കുന്ന തേര്, ആൾ, ആന, അശ്വസമൂഹം എന്നിവ ചേർന്ന വ്യൂഹപക്ഷം ദൂരത്തുനിന്നുതന്നെ അർജ്ജുനൻ അഭ്രശുഭ്രമായി കണ്ടു.

കപിധ്വജവും ശുക്ലഹയങ്ങളും നല്ല വരൂഢവുംചേർന്ന് ശോഭിക്കുന്ന തേരിൽക്കയറി മഹാനുഭാവനായ അർജ്ജുനൻ അരികളുടെ ക്ഷയത്തിന്നുവേണ്ടി പടത്തലയ്ക്കൽ ചെന്നുനിന്നു. ഉപകരണങ്ങൾ, നുകത്തണ്ട് എന്നിവയോടുകൂടി കൃഷ്ണൻ പോരിൽ നടത്തുന്ന കപിധ്വജം ചേർന്ന തേർ ഭവാന്റെ മക്കളോടുകൂടി കുരുക്കൾ എല്ലാവരും കണ്ടു.

ആയുധമെടുത്തവനും ലോകമഹാരഥനുമായ കിരീടി രക്ഷിക്കുന്ന നാലായിരം ആനകൾ ചേർന്ന ആ വ്യൂഹവും ഭവാന്റെ ഭടന്മാർ കണ്ടു. അപ്രകാരമുള്ള ഒരു വ്യൂഹം തലേന്നാൾ കുരുപ്രവരനായ ധർമ്മ പുത്രൻ തീർത്തതാണ്. ഇപ്രകാരം ഒരു ഗജയൂഥം മുമ്പുണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. നരന്മാർ

ഇങ്ങനെയൊന്നു കണ്ടിട്ടും കേട്ടിട്ടുമില്ല. ഉടനെ യഥാസ്ഥാനമണഞ്ഞ് പാഞ്ചാലരും ചേദികളും ക്രമത്തിൽ നിന്നു. ഉടനെ സമാദേശപ്രകാരം അടിച്ച ഭേരീസഹസ്രങ്ങളുടെ ശബ്ദങ്ങളും പോരിൽ മുഴങ്ങി. ശംഖാരവവും പെരുമ്പറശബ്ദവും രഥശബ്ദവും സൈന്യഗണത്തിൽ എല്ലായിടത്തുനിന്നും പുറപ്പെടുന്ന സിംഹാരവവും ശരത്തോട് ഇടചേർന്ന് വീരന്മാർ വലിച്ച് ശബ്ദിക്കുന്ന കാർമ്മുകങ്ങൾ മറച്ചു. ഭേരീപണവാരവങ്ങളെ വമ്പിച്ച ശംഖസ്വനവും വിഴുങ്ങിക്കളഞ്ഞു. അങ്ങനെ ശംഖാരവം തിങ്ങിയ അന്തരീക്ഷം പൊടിപടലങ്ങളാൽ മൂടി. വീരന്മാർ കടന്നുചെന്ന് സൈന്യങ്ങളോട് ഏറ്റു. തേരാളി തേരിനോടും സൂതനോടും കേതുവിനോടും പതാക പറക്കുന്ന അശ്വരഥത്തോടും ചെന്ന് ഏറ്റു.

ആനകൾ കുത്തി ആനകൾ മറിഞ്ഞുവീണു. പദാതി പ്രഹരിക്കുകയാൽ പദാതി വീണു. ചിലർ തിരിഞ്ഞോടിയും ചിലർ പാഞ്ഞടുത്തും ഭയങ്കരമായ ആ കാഴ്ച വിചിത്രമായിരുന്നു. കുന്തങ്ങളും വാളുകളും ഏല്പിച്ചുവിട്ട സാദിവൃന്ദങ്ങൾ സുവർണ്ണതാരങ്ങൾ അണിഞ്ഞ് സൂര്യപ്രകാശങ്ങളായ ശരാവരങ്ങൾ, പ്രാസം, വെണ്മഴു, വാൾ ഇവയൊക്കെ ഏറ്റ് ദേഹം പിളർന്നു പടക്കളത്തിൽ വീണു. കുംഭീന്ദ്രൻ കുത്തിയും വാരിപ്പിടിച്ച് അമർത്തുതകർത്തും സൂതന്മാരോടൊപ്പം തേരാളികളും ചത്തുവീണു. കുംഭീന്ദ്രന്മാർ തേരാളികൾ വിട്ട ശരങ്ങളേറ്റ് ഭൂമിയിൽ വീണു. ആനകൾ പാഞ്ഞ് ഏറ്റ് ചതച്ചു ഞെരിച്ചുവിടുന്ന ശബ്ദങ്ങൾ കേട്ട് മനുഷ്യൻ ഉഴന്നു. കൊമ്പുകൊണ്ടും തുമ്പികൊണ്ടുമുള്ള പ്രഹരമേറ്റ് പദാതികൾ നിലവിളിച്ചു. തേര്, ആന, അശ്വം എന്നിവ ഉഴന്ന സമയത്ത് പദാതികളുടേയും സാദികളുടേയും നാശം നടന്നുകൊണ്ടിരിക്കുമ്പോൾ മഹാരഥന്മാരാൽ ചുറ്റപ്പെട്ട ഭീഷ്മൻ വാനരകേതുവായ പാർത്ഥനെ കണ്ടു. ആ പഞ്ചതാലോന്നതപഞ്ചകേതുവായ ഭീഷ്മൻ വിചിത്രമായ അശ്വപ്ലുതയാത്രയാൽ മഹാസ്ത്രബാണമാകുന്ന ഇടിമിന്നൽപ്രഭയോടു കൂടിയ കിരീടിയോടു നേരിട്ടു. ഇന്ദ്രാഭനായ ഇന്ദ്രാത്മജനെ അപ്പോൾത്തന്നെ ദ്രോണനും വന്ന് ചുറ്റിനിന്നു. വിവിംശതി, ശല്യൻ, കൃപൻ, ദുര്യോധനൻ, സൗമദത്തി എന്നിവരും അർജ്ജുനനെ വളഞ്ഞു. ഉടനെ പൊന്നണിച്ചട്ടയിട്ട് അതിവേഗത്തിൽ ശൂരനായ അഭിമന്യു അവിടെയെത്തി. ആ മഹാരഥന്മാരുടെ അസഹ്യമായ മഹാസ്ത്രങ്ങളെ സൗഭദ്രൻ തടുത്തു. തെളിഞ്ഞ് മന്ത്രാഹുതിയേറ്റു കത്തുന്ന അഗ്നിഭഗവാനെപ്പോലെ കാർഷ്ണി പ്രശോഭിച്ചു. ധാരാളം രക്തം പതഞ്ഞൊലിക്കുന്ന ഒരു രക്തപ്പുഴ അവൻ അവിടെ സൃഷ്ടിച്ചു.

ഉടനെ ഭീഷ്മൻ സൗഭദ്രനെ വിട്ടുകടന്ന് പാർത്ഥനോട് ഏറ്റു. അപ്പോൾ ചിരിച്ചുകൊണ്ട് അർജ്ജുനൻ ഗാണ്ഡീവത്തിൽ നിന്ന് അത്ഭുതവിക്രമത്തോടെ വിടുന്ന ശരസമൂഹം തീക്ഷ്ണമായി മഹാസ്ത്രങ്ങളെ മുറിച്ചു. ധനുർദ്ധരശ്രേഷ്ഠനെ കർമ്മം തടയാത്ത കപിരാജകേതുവായ ധനഞ്ജയൻ, ഭീഷ്മനിൽ ധാരാളം ശരങ്ങളും ഭല്ലങ്ങളും വർഷിച്ചു. ഭീഷ്മൻ അവയൊക്കെ ആകാശത്തു വച്ചു തന്നെ മുറിച്ചു. ഇരുട്ടിനെ സൂര്യകരങ്ങളെന്ന പോലെ അവയെ തകർത്തുവിടുന്നത് നിന്റെ കൂട്ടർ കണ്ടു നിന്നു. ഇപ്രകാരം ഗംഭീരമായ ധനുസ്വനത്തോടെ അദീനരായ ആ പുരുഷോത്തമന്മാർ, ഭീഷ്മാർജ്ജുനന്മാർ, പൊരുതുന്നതായ ആ യുദ്ധം മാലോകരായ കുരുസൃഞ്ജയന്മാർ കണ്ടു.

**61. നാലാംദിവസം – സാംയമനീപുത്രവധം –** സഞ്ജയൻ പറഞ്ഞു: "ഹേ, മാരിഷാ! ദ്രൗണി, യൂപധ്വജൻ, ശല്യൻ, ചിത്രസേനൻ, സാംയമനീപുത്രൻ എന്നിവർ സൗഭദ്രനുമായി പൊരുതി. ആ അഞ്ചു ശക്തന്മാരും വളഞ്ഞപ്പോൾ അവൻ ഒറ്റയ്ക്കായി. ഗജങ്ങൾ ചുറ്റിനില്ക്കുന്ന ഒരു സിംഹക്കുട്ടിയെപ്പോലെ നിന്നു. അലക്ഷ്യഭാവത്തിൽ എന്നുതന്നെയല്ല ചുണയിലും, പൗരുഷത്തിലും കാർഷ്ണിക്കു തുല്യനായി ആരുമില്ലെന്ന് വ്യക്തമാക്കി. അസ്ത്രപ്രയോഗത്തിലും കൈമിടുക്കിലും അവൻ അതുല്യനായി പ്രശോഭിച്ചു. അപ്രകാരം വിക്രമിക്കുന്ന അരിജിത്തായ പുത്രനെ സന്നദ്ധനായിക്കണ്ട് പാർത്ഥൻ സിംഹനാദം മുഴക്കി. അങ്ങയുടെ പൗത്രൻ ആ സൈന്യമൊക്കെ മർദ്ദിക്കുന്ന സമയത്ത് നിന്റെ കൂട്ടർ അതുകണ്ട് അവന്റെ ചുറ്റുംകൂടി വളഞ്ഞു. ദൈന്യംകൂടാതെ അവൻ ധാർത്തരാഷ്ട്രസൈന്യങ്ങളോടു പൊരുതിനിന്നു. കൈവേഗത്തിൽ അമർന്ന് ആദിത്യതുല്യം പ്രകാശിച്ചുകൊണ്ട് സൗഭദ്രന്റെ വില്ല് ശത്രുക്കളുമായി പൊരുതിക്കൊണ്ടിരിക്കുന്ന സമയത്ത് പ്രശോഭിച്ചു.

ഒരു അമ്പുകൊണ്ട് ദ്രൗണിയേയും, അഞ്ച് അമ്പുകൊണ്ട് ശല്യനേയും എയ്തു. എട്ടു ശരങ്ങൾകൊണ്ട് സാംയമനിയുടെ വലിയ കൊടി വീഴ്ത്തി. സൗമദത്തി അയച്ച സർപ്പംപോലുള്ള വേല് കൂർത്ത ഒരു അമ്പുകൊണ്ട് അറുത്തുവിട്ടു. ശല്യൻ ഊക്കോടെ വിടുന്ന അസ്ത്രങ്ങളൊക്കെ അവൻ തടുത്തു. എന്നുതന്നെയല്ല അവന്റെ നാലു കുതിരകളേയും അഭിമന്യു കൊന്നു വീഴ്ത്തി.

ഭൂരിശ്രവസ്സ്, ശല്യൻ, ദ്രൗണി, സാംയമനി, ശലൻ എന്നിവർ ഏകോപിച്ച് എതിർത്തിട്ടും അവർക്കാർക്കും കാർഷ്ണിയുടെ (അഭിമന്യുവിന്റെ) ബാഹുബലത്തെ കടക്കുവാൻ കഴിഞ്ഞില്ല. ഉടനെ ത്രിഗർത്തരും മദ്രന്മാരും കേകയന്മാരും, അങ്ങനെ നിന്റെ പുത്രൻ അയച്ച ഇരുപത്തയ്യായിരം ധനുർവ്വേദജ്ഞന്മാരായ വീരന്മാർ, പോരിൽ അജയ്യന്മാർ, പുത്രനോടുകൂടിയ കിരീടിയെ വളഞ്ഞു. മഹാരഥന്മാരാൽ വളയപ്പെട്ട ഈ അച്ഛനേയും മകനേയും പാഞ്ചാല്യനായ സേനാനായകൻ കണ്ടു. അസംഖ്യം തേർ ആന പ്പട എന്നിവയോടുകൂടി നൂറും ആയിരവും കാലാൾകളോടും കുതിരക്കൂട്ടത്തോടുംചേർന്ന് വില്ലുലച്ചു ചൊടിച്ച് സൈന്യത്തെ വിറപ്പിക്കുമാറ് ആ മദ്രകേകയന്മാരുടെ കൂട്ടത്തിലെത്തി. നല്ല വില്ലാളിയായ അവൻ കാക്കുന്നതായ സൈന്യം, തേരാളികളും അശ്വങ്ങളും, ചൊടിച്ച് എതിർത്തു വിളങ്ങി.

അർജ്ജുനനെ നേരിട്ടു ചെല്ലുന്ന കൃപനെ ജത്രുദേശത്തിൽ പാഞ്ചാലപുത്രൻ മൂന്നുശരങ്ങൾ പ്രയോഗിച്ചു. മദ്രകന്മാർ പത്തു പേരെ പത്ത് അമ്പുകൊണ്ട് വധിച്ചു. ഒരു ഭല്ലംകൊണ്ട് കൃതവർമ്മാവിന്റെ പിൻകാവൽക്കാരനെ ശരിപ്പെടുത്തി വീഴ്ത്തി. മഹാത്മാവായ പൗരവന്റെ പുത്രനായ ദമനനെ അഗ്രംകൂർത്ത നാരാചംകൊണ്ടു വധിച്ചു. ഉടനെ സാംയമനിയുടെ പുത്രൻ പാഞ്ചാല്യവീരനിൽ മുപ്പത് അമ്പ് എയ്തു. അമ്പുകൊണ്ട് ആ വില്ലാളി ചിറിനക്കിത്തുടച്ച് കൂർത്ത ഭല്ലംകൊണ്ട് അവന്റെ വില്ലു നുറുക്കിക്കളഞ്ഞു. പിന്നെ അവനിൽ ഇരുപത്തഞ്ചു ശരങ്ങൾ വിട്ടു.

അവന്റെ കുതിരകളെയും കൊന്നു. പിൻസൂതനേയും കൊന്നു വീഴ്ത്തി. അശ്വങ്ങൾ ചത്ത തേരിലിരിക്കുന്ന അവൻ, സാംയമനീപുത്രൻ, പാഞ്ചാല്യപുത്രനെ നോക്കി. ഉടനെ കാരിരുമ്പായ നെടുംവാൾ എടുത്ത് നിലത്തുനിന്ന് തേരിലിരിക്കുന്ന അവനോട് ഏറ്റു. ഒഴുക്കുപോലേയും, ആകാശത്തുകൂടി പറന്നെത്തുന്ന പാമ്പുപോലേയും അവൻ വാളും പരിചയും ചുറ്റിച്ച് അന്തകനെപ്പോലെ എതിർത്തപ്പോൾ ദീപ്താർക്കതുല്യനായി മത്തഹസ്തിപോലെ അവൻ പാഞ്ഞുവരുന്നത് പാണ്ഡവന്മാരും ധൃഷ്ടദ്യുമ്നനും കണ്ടു. അവൻ വാളും പരിചയുമായി വന്നണയുന്ന സമയത്ത്, അമ്പിന്റെ മാർഗ്ഗംവിട്ട് ഏറ്റവും അടുത്തപ്പോൾ അവന്റെ തല, വലിയ ഗദകൊണ്ട് പടനായകനായ ധൃഷ്ടദ്യുമ്നൻ അടിച്ചുതകർത്തു. അടികൊണ്ടതോടുകൂടി അവന്റെ വാളും, പരിചയും കൈയിൽനിന്ന് തെറിക്കുകയും ചത്തു നിലത്തുവീഴുകയും ചെയ്തു. അങ്ങനെ ഗദകൊണ്ട് അവനെ കൊന്ന് പാഞ്ചാലപുത്രൻ സന്തോഷിച്ചു. വില്ലാളിയായ ആ രാജപുത്രൻ മരിച്ച പ്പോൾ നിന്റെ പടയിൽ ഹാ! ഹാ! ശബ്ദം മുഴങ്ങി.

തന്റെ പുത്രന്റെ വധം കണ്ടപ്പോൾ സാംയമനി ചൊടിച്ച് ഗർവ്വുകൂടിയ പാഞ്ചാല്യന്റെ നേരെ പാഞ്ഞടുത്തു. യുദ്ധദുർമ്മദരായി ഏറ്റ രണ്ടു ശൂരന്മാരേയും കുരുക്കളും പാണ്ഡവരും മറ്റു രാജാക്കന്മാരും കണ്ടു. ഉടനെ കോപത്തോടെ വീരനായ സാംയമനിയെ പാർഷതൻ തോത്രംകൊണ്ട് ആനയെ എന്നപോലെ മൂന്നമ്പുകൊണ്ട് താഡിച്ചു. പോരിൽ ശോഭിക്കുന്ന ശല്യനും പാഞ്ചാലവീരനെ മാറുനോക്കിച്ചൊടിച്ച് എയ്തു. അതോടുകൂടി യുദ്ധം കൊടുമ്പിരിക്കൊണ്ടു."

**62. നാലാംദിവസത്തെ യുദ്ധം - ഭീമയുദ്ധം -** ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ! ദൈവംതന്നെയാണ് പൗരുഷത്തേക്കാൾ മേലെ. എന്റെ പുത്രന്റെ സൈന്യത്തെ പാണ്ഡവന്മാരുടെ പട ബാധിക്കുകയല്ലേ ചെയ്യുന്നത്? എടോ സഞ്ജയാ! നിത്യവും പാണ്ഡവന്മാർ എന്റെ കൂട്ടരെ കൊന്നതായിട്ടല്ലേ നീ പറയുന്നത്? പാണ്ഡുപുത്രന്മാർ അവ്യഗ്രഹരും ഹൃഷ്ടരും ആയിരിക്കുന്നു എന്നും നീ പറയുന്നു. എന്തോ കഥ! എന്റെ കൂട്ടർ പൗരുഷത്തിൽ താഴ്ന്നവരായി വീണും, വീഴ്ത്തപ്പെട്ടും ഏറ്റവും ഹതരായിത്തീർന്നു എന്നും നീ പറയുന്നു. ശക്തിക്കടുത്ത് പൊരുതി ജയിക്കുവാൻ ഉദ്യമിച്ചിട്ടും പാണ്ഡവന്മാർ ജയിക്കുകയും എന്റെ കൂട്ടർ തോൽക്കുകയും ചെയ്യുന്നു. ദുര്യോധനൻ ചെയ്തുവെച്ച ഈ ദുഃഖങ്ങളൊക്കെ പലമട്ടിലും ദുസ്സഹങ്ങളായി വന്നുകൂടി. അങ്ങനെയാണല്ലോ ഞാൻ എപ്പോഴും കേട്ടുകൊണ്ടിരിക്കുന്നത്. പാണ്ഡവന്മാരെ ജയിക്കുവാനുള്ള കൗശലമൊന്നും ഞാൻ കാണുന്നില്ല. എങ്ങനെ കിട്ടും എന്റെ കൂട്ടർക്ക് ഈ നിലയ്ക്കു ജയം!"

സഞ്ജയൻ പറഞ്ഞു: "മനുഷ്യദേഹക്ഷയം, ആന, കുതിര, തേർ എന്നിവയുടെ നാശം ഇവയൊക്കെ വന്നുകൂടിയത് ഹേ, രാജാവേ! നിന്റെ ദുർന്നയംമൂലമാണ്. നീ മനസ്സുറപ്പിച്ചിരുന്ന് എല്ലാം കേൾക്കുക. ധൃഷ്ടദ്യുമ്നനെ ശല്യൻ ഒമ്പതു ശരങ്ങൾവിട്ട് വല്ലാതെ ആർത്തിപ്പെടുത്തി. ഉടനെ ധൃഷ്ടദ്യുമ്നൻ ചൊടിച്ച് ഇരുമ്പുബാണങ്ങൾ തൂകി ശല്യനെ പീഡിപ്പിച്ചു. അതിൽ അത്ഭുതമായി ഞാൻ ധൃഷ്ടദ്യുമ്നന്റെ വിക്രമം കണ്ടു. ആ രണ്ടു തേരാളികളും പടവെട്ടിനില്ക്കെ രണ്ടു പേർക്കും യാതൊരു വ്യത്യാസവും കണ്ടില്ല. മുഹൂർത്തസമയം ആ പോരാട്ടം സമമായി നിന്നു. ഉടനെ ശല്യൻ ധൃഷ്ടദ്യുമ്നന്റെ വില്ല് നല്ലപോലെ ഊട്ടി മൂർച്ചകൂട്ടിയ ഭല്ലത്താൽ മുറിച്ചു. അവനെ ശരവർഷംകൊണ്ടു മൂടുകയും ചെയ്തു. മഴപെയ്ത് കാർമേഘം മലയെ വൃഷ്ടികൊണ്ട് മൂടുന്നതുപോലെ മൂടി. ധൃഷ്ടദ്യുമ്നൻ പീഡിതനായതുകണ്ട് അഭിമന്യു ചൊടിച്ച് മദ്രരാജാവിന്റെ തേരിന്നുനേരെ പാഞ്ഞുകയറി. ശല്യന്റെ രഥത്തിന്നുനേരെ ചെന്ന് അമേയാത്മാവായ അർജ്ജുനപുത്രൻ തീക്ഷ്ണമായ ശരങ്ങളെ പ്രയോഗിച്ചു. പോരിൽ സൗഭദ്രനെക്കണ്ട് രാജാവേ, നിന്റെ ഭടന്മാർ ഉടനെ ശല്യന്റെ തേരിന്നു ചുറ്റും വേഗത്തിൽ ചെന്നുകൂടി. ദുര്യോധനൻ, വികർണ്ണൻ, ദുശ്ശാസനൻ, വിവിംശതി, ദുർമ്മർഷണൻ, ദുസ്സഹൻ, ദുർമ്മുഖൻ, ചിത്രസേനൻ, സത്യവ്രതൻ, പുരുമിത്രൻ എന്നീ മഹാരഥന്മാർ മദ്രരാജാവിന്റെ തേരിനെ കാത്തുകൊണ്ടുനിന്നു. അവരെ ക്രുദ്ധനായ ഭീമനും, ധൃഷ്ടദ്യുമ്നനും, സൗഭദ്രനും, ദ്രൗപദേയന്മാരും, മാദ്രീപുത്രന്മാരും ഇങ്ങനെ പത്തുപേർ ചെന്ന് പത്തു ധാർത്തരാഷ്ട്രന്മാരേയും തടുത്തു. അവർ പലതരത്തിലുള്ള ശരങ്ങൾ തൂകി, അവർ പരസ്പരം സസന്തോഷം കൊല്ലുവാൻ കരുതിത്തന്നെ എതിർത്തു. രാജാവേ, ഇതൊക്കെ നിന്റെ ദുർമ്മന്ത്രംകൊണ്ടുണ്ടായ ആപത്താണ്.

പത്തു തേരാളികൾ ചൊടിച്ചേറ്റ ആ ഘോരമായ രണത്തിൽ നിന്റെ പങ്കിലും മറുപങ്കിലും മഹാരഥന്മാർ കാഴ്ചക്കാരായി നിന്നു. പലവിധത്തിലുള്ള ശസ്ത്രങ്ങൾ പ്രയോഗിച്ച് ആ മഹാരഥന്മാർ തമ്മിൽ ഏറ്റ് ആർത്ത് ഉഗ്രമായ യുദ്ധം നടത്തി. അവർ അപ്പോൾ വാശിയോടെ തമ്മിൽക്കൊല്ലുവാൻ തുനിഞ്ഞു. പരസ്പരം മത്സരിച്ച് അവർ മർദ്ദിച്ചു. തമ്മിൽത്തിരക്കി ആ ജ്ഞാതികൾ ഏറ്റ് മഹാസ്ത്രങ്ങൾ വർഷിച്ചു പരസ്പരം ചൊടിച്ചു ചെന്നുകയറി.

ദുര്യോധനൻ കോപത്തോടെ യുദ്ധത്തിൽ ധൃഷ്ടദ്യുമ്നനിൽ കൂർത്തുമൂർത്ത നാലു ശരങ്ങൾ എയ്തു. ദുർമ്മർഷണൻ ഇരുപതും, ചിത്രസേനൻ അഞ്ചും, ദുർമ്മുഖൻ ഒമ്പതും, ദുസ്സഹൻ ഏഴും ശരങ്ങൾ എയ്തു. വിവിംശതി ഇരുപതും ദുശ്ശാസനൻ മൂന്നും എയ്തു. ശത്രുതാപനനായ പാർഷതൻ അതിന്നൊക്കെ എതിരായി ശരങ്ങൾ തൊടുത്തുവിട്ടു. സത്യവ്രതനേയും, പുരുമിത്രനേയും പതിപ്പത്ത് അമ്പുകൾ അഭിമന്യു എയ്തു. മാതൃനന്ദനരായ മാദ്രേയന്മാർ അമ്മാവനായ ശല്യനെ കൂർത്തുമൂർത്ത അഞ്ച് അമ്പുകൾ എയ്തു. അതു കാണികൾക്ക് ഒരു അത്ഭുതമായി. അപ്പോൾ ശല്യൻ മഹാരഥന്മാരായ മരുമക്കളെ വളരെ ശരങ്ങൾ എതിരായി പ്രയോഗിച്ച് അവരെ മൂടി. എന്നിട്ടും ആ മരുമക്കൾ ഇളകിയില്ല.

പിന്നെ മഹാബലനായ ഭീമൻ ദുര്യോധനനെ കണ്ടുമുട്ടി. കലഹം ഇതോടുകൂടി അവസാനിപ്പിച്ചുകളയാം എന്ന ഭാവത്തിൽ ഭീമൻ ഉടനെ ഗദ കൈയിലെടുത്തു. ശൃംഗമുള്ള കൈലാസപർവ്വതം പോലെ ഭീമൻ നിന്നതു കണ്ടപ്പോൾ നിന്റെ മക്കളൊക്കെ ഓടിക്കളഞ്ഞു. ഉടനെ ചൊടിച്ച് ദുര്യോധനൻ ശക്തരായ പതിനായിരം ആനപ്പടയാളികളെ ചൊല്ലിവിട്ടു. ആ ആനപ്പടയോടുകൂടി ദുര്യോധനൻ മാഗധനെ മുന്നിലാക്കി ഭീമനോട് എതിർത്തു.

ആ കൊമ്പനാനപ്പട വന്നെത്തുന്നതുകണ്ടു വൃകോദരൻ സിംഹം പോലെ അലറി തേരിൽനിന്നു ഗദയുമായി ചാടി. കാരിരുമ്പായ ആ ഭാരംകൂടിയ ഗദയെടുത്ത് അവൻ വായതുറന്ന അന്തകനെപ്പോലെ ആനപ്പടയിൽ ചെന്നുകയറി. ബലവാനായ ഭീമൻ ഗദകൊണ്ട് ആനകളെ തച്ചുകൊല്ലുവാൻ തുടങ്ങി. മഹാഭുജനായ ഭീമൻ വജ്രമേന്തിയ ശക്രനെപ്പോലെ ആ പടയിൽ ചുറ്റി. മനസ്സു വിറപ്പിക്കുന്ന അവന്റെ അലർച്ചകൊണ്ട് ആനക്കൂട്ടം അങ്ങുമിങ്ങും പേടിച്ചു പാഞ്ഞു കലമ്പലായി. ഉടനെ പാഞ്ചാലീപുത്രന്മാരും മഹാരഥനായ അഭിമന്യുവും, നകുലനും, സഹദേവനും, ധൃഷ്ടദ്യുമ്നനും ഭീമന്റെ പിൻപുറം കാത്ത് ഗജങ്ങളിൽ ശരങ്ങൾ വർഷിച്ചുനിന്നു. മേഘങ്ങൾ വലിയ മലകളിലെന്നപോലെ ശരവർഷം ചൊരിഞ്ഞു. ക്ഷുരങ്ങളും, ക്ഷുരപ്രങ്ങളും, ഭല്ലങ്ങളും, കൂർത്ത ശരങ്ങളും എയ്തു ഗജയോദ്ധാക്കളുടെ ശിരസ്സുകൾ കൊയ്തുവീഴ്ത്തി. താഴെവീഴുന്ന ശിരസ്സുകളുടെ ശബ്ദവും, കോപ്പണിഞ്ഞ കൈകളും, തോട്ടിയേന്തിയ കൈകളും, അറ്റുവീഴുന്ന ശബ്ദം ശിലവർഷംപോലെ മുഴങ്ങി. ആനക്കഴുത്തിലിരിക്കുന്ന ചില ഗജയോധികളുടെ തല കാണാനില്ല. മലകളിൽ കൊമ്പ് അറ്റുപോയ മരക്കുറ്റിപോലെ അവർ കാണപ്പെട്ടു. ധൃഷ്ടദ്യുമ്നൻ കൊന്നുവിട്ട ആനകൾ വീണുകിടക്കുന്നതും, വീണുകൊണ്ടിരിക്കുന്നതുമായി കാണപ്പെട്ടു.

ഐരാവതംപോലെയുള്ള ഗജത്തെ മഗധരാജാവ് പോരിൽ സൗഭദ്രന്റെ തേരിന്നുനേരെ വിട്ടു. ആ കൂറ്റനായ ആന ഓടി നേരെ വരുന്നതുകണ്ട്, അഭിമന്യു ഒറ്റശ്ശരംകൊണ്ട്, വീരനായ സൗഭദ്രൻ, അതിനെ വധിച്ചു. ശത്രുനാശനനായ കാർഷ്ണി എയ്ത് ആനയെ കൊന്നതിന്നുശേഷം ആനപ്പുറത്തിരിക്കുന്ന മഗധേന്ദ്രന്റെ ശിരസ്സു വെള്ളിക്കെട്ടുള്ള ഭല്ലംകൊണ്ട് എയ്തുവീഴ്ത്തി.

ഉടനെ ആനപ്പടയിൽക്കടന്ന ഭീമസേനൻ, ശക്രൻ മലകളെയെന്നവിധം ആനകളെ വീഴ്ത്തി. ഭീമൻ ഓരോ അടിക്ക് ഓരോ ആനയെക്കൊന്നു. അങ്ങനെ കൊന്നുവീഴ്ത്തിയ ആനകൾ നിരനിരയായി വജ്രമേറ്റ മലകൾ എന്നപോലെ ചത്തുകിടക്കുന്നതു കണ്ടു. ആനകൾ കൊമ്പൊടിഞ്ഞും, കാലൊടിഞ്ഞും, കന്നംവിണ്ടും, തണ്ടെല്ലൊടിഞ്ഞും, ആർത്തും, തളർന്നും, യുദ്ധത്തിൽ പിൻതിരിഞ്ഞും, വീണ്ടും മടങ്ങിവന്നും, പിന്നേയും ഓടിയും, ഭയപ്പെട്ട് പിണ്ടമിട്ടും, പല വിധത്തിൽ വിരണ്ടു. ചത്തുമലച്ച് പർവ്വതതുല്യം വീണുകിടക്കുന്ന ഗജങ്ങളെ ഭീമൻ പോയ വഴിക്കൊക്കെ കാണാമായിരുന്നു. ചത്ത ഹസ്തികൾ ചോര കക്കിക്കിടന്നു. ചിലതു ചോര കക്കുന്നു, ക്ഷീണിച്ചു മല വീഴുന്നപോലെ വീഴുന്നു. മേദസ്സും, ചോരയും, വസയും, മജ്ജയും ദേഹത്തിലണിഞ്ഞ് ഗദയേന്തി അന്തകനെപ്പോലെ വൃകോദരൻ ആനപ്പടയിൽ ചുറ്റി. ആനച്ചോരയിൽ മുക്കിയെടുത്ത ഗദ കൈയിൽ പിടിച്ച ഭീമൻ ഘോരവും ഭീഷണവുമായ ശൂലം കൈയിലേന്തിയ രുദ്രനെപ്പോലെ കിടിലംകൊള്ളിച്ചു.

ഭീമൻ ചൊടിച്ച് മർദ്ദിച്ച് മുടിച്ചുവിടുന്ന ഗജങ്ങൾ ഉടനെ കുഴങ്ങിപ്പാഞ്ഞു. അവ പടയിൽക്കൂടി വിരണ്ടു പാഞ്ഞപ്പോൾ അനവധി യോദ്ധാക്കൾ ചവിട്ടിമെതിക്കപ്പെട്ടു. വില്ലാളിവീരനായ ഭീമനെ സൗഭദ്രൻ മുതലായ മഹാരഥന്മാർ വാനോർ വജ്രിയെ

എന്നപോലെ പൊരുതുന്ന സമയത്ത് രക്ഷിച്ചു. ആനച്ചോര തെറിച്ചു ചുവന്ന ഗദയെടുത്തു ഭീമൻ അന്തകനെപ്പോലെ രൗദ്ര മൂർത്തിയായി. ഗദവീശി ദിക്കിലൊക്കെ പെരുമാറിയിട്ടു നൃത്തം വെക്കുന്ന രുദ്രനെപ്പോലെ ഭീമനെ ഞാൻ യുദ്ധക്കളത്തിൽ കണ്ടു.

മേഘനിർഘോഷംപോലെ ചീറുന്ന ഗദ, യമദണ്ഡം പോലെ രൗദ്രമായി കൊലചെയ്യുന്ന ഭീമന്റെ ഗദ, ഞാൻ നോക്കി ക്കണ്ടു. കേശമജ്ജകൾചേർന്നു ചോരയിൽ ആറാടിയ ആ ഗദ കൊണ്ടു രുദ്രൻ പിനാകത്താലെന്നപോലെ, സർവ്വത്തേയും സംഹരിച്ചുവിട്ടു. ക്രുദ്ധനായ ഭീമൻ, ഗോപാലന്മാർ പശുക്കളെ കോലുകൊണ്ടെന്നപോലെ, ഗദകൊണ്ട് ഗജങ്ങളെ ഓടിച്ചു. ഇങ്ങനെ ഗദകൊണ്ടും, ചുറ്റും എയ്യുന്ന അമ്പുകൊണ്ടും മുടിക്കു വാൻ തുടങ്ങിയപ്പോൾ ആനകൾ തിരിഞ്ഞു വിരണ്ടോടി നിന്റെ സൈന്യങ്ങളെ വളരെ ചവിട്ടി മർദ്ദിച്ചു. ആനപ്പട ഒന്നായി പാഞ്ഞു ഭയങ്കരമായ നാശമുണ്ടാക്കി. മേഘങ്ങളെ കൊടുങ്കാറ്റ് ഓടിക്കു ന്നതുപോലെ മാരുതി ആനകളെ ഓടിച്ച്, ഗദയുമേന്തി ശ്മശാന ത്തിൽ ശൂലി എന്നപോലെ യുദ്ധക്കളത്തിൽ വിളങ്ങി."

**63. സാത്യകിയും ഭൂരിശ്രവസ്സും തമ്മിൽ പോരാട്ടം** – സഞ്ജയൻ പറഞ്ഞു: "ആനപ്പട മുടിക്കപ്പെട്ടപ്പോൾ അങ്ങ യുടെ പുത്രനായ സുയോധനൻ 'ഭീമനെ ഇപ്പോൾ കൊല്ലണം' എന്നു പറഞ്ഞു സൈന്യങ്ങളെ വിട്ടു. ഉടനെ ഭവാന്റെ പുത്രന്റെ ആജ്ഞകേട്ട് സൈന്യങ്ങളൊക്കെ അത്യുഗ്രനായ ഭീമന്റെനേരെ ചെന്നുകയറി. വാനവർക്കുപോലും തടുക്കുവാൻ വയ്യാത്തതും അന്തമറ്റതും, ദുഷ്പാരമായി പർവ്വകാലത്തെ കടലുപോലെ കുതിച്ചുകയറുന്നതും, തേരുകളും, ആനകളും ചേർന്നു വലിയ ഭേരീശബ്ദം മുഴങ്ങുന്നതും, വളരെ കാലാളും തേരും ചേർന്ന് സ്തിമിതഹ്രദമായും കലങ്ങാത്ത കടൽപോലെ ശോഭിക്കുന്ന തുമായ ആ കൗരവപ്പട അടുത്തുവരുമ്പോൾ ഭീമൻ ആ മഹാസ മുദ്രത്തെ കരയെന്നപോലെ തടുത്തുനിർത്തി. ഭീമൻ പോരിൽ ചെയ്ത അമാനുഷകർമ്മം ഒരു ആശ്ചര്യമായി എല്ലാവരും കണ്ടു.

തേർക്കൂട്ടം, ആനക്കൂട്ടം, അശ്വങ്ങൾ ഇവയോടുകൂടി കയ റുന്ന രാജാക്കന്മാരെയൊക്കെ ഭീമൻ കൂസൽകൂടാതെ ഗദ കൊണ്ടു തടുത്തു. ആ ബലങ്ങളെയൊക്കെ ഗദകൊണ്ടു തടുത്തു ഭീമൻ മേരുപോലെ നിശ്ചലനായി നിന്നു.

ആ ഭയങ്കരമായ ബഹളപ്പോരു മുതിർന്നപ്പോൾ ഭ്രാതാക്കളും മക്കളും ധൃഷ്ടദ്യുമ്നനും സൗഭദ്രനും ദ്രൗപദേയന്മാരും പിൻതി രിയാത്ത ശിഖണ്ഡിയും ശക്തനായ ഭീമനെ വിട്ടുപിരിയാതെ തന്നെ നിന്നു. ഇരുമ്പുകൊണ്ടുള്ള ആ ഭയങ്കരമായ ഗദയെടുത്ത് ഭീമൻ ദണ്ഡേന്തുന്ന അന്തകനെപ്പോലെ നിന്റെ സൈന്യത്തിൽ പാഞ്ഞ് ഏറ്റു. തേർക്കൂട്ടം, കുതിരക്കൂട്ടം എന്നിവയെ അരിമർദ്ദ നനായ ഭീമൻ അടിച്ചുതകർത്തു. കൈയൂക്കുകൊണ്ട് തേർക്കൂ ട്ടത്തെ ഇട്ടിഴച്ച് ഭീമൻ യുഗാന്തത്തിലെ അഗ്നിപോലെ പടയിൽ ചുറ്റി. യോദ്ധാക്കളെ പടയിൽ കൊന്നു യുഗാന്താന്തകവൈഭവ നായ ഭീമൻ തുടക്കാറ്റാൽ തേർക്കൂട്ടത്തെ വലിച്ചുകൊണ്ടുപോ യി. ഉടനുടനെ ബലൗഘത്തെ നെല്പാടത്ത് ഇറങ്ങിയ ആന പോലെ മർദ്ദിച്ചു. തേരിൽ രഥികളെ കൊന്നു. ആനപ്പുറത്ത് ഇരി ക്കുന്ന ഗജയോധരെക്കൊന്നു. കുതിരപ്പുറത്ത് ഇരിക്കുന്ന സാദി കളെക്കൊന്നു. ഭൂമിയിൽ നില്ക്കുന്ന കാലാൾകളേയും കൊന്നു. വൃക്ഷങ്ങളെ കൊടുങ്കാറ്റെന്നപോലെ ഭീമൻ സൈന്യങ്ങളെ അടിച്ചു തകർത്തു വീഴ്ത്തിക്കൊണ്ടു ചുറ്റിപ്പാഞ്ഞു, മഹാബാഹു വായ ഭീമസേനൻ, നിന്റെ പുത്രന്റെ സേനയിൽ മജ്ജാമാംസ ങ്ങളും ചോരയും പറ്റിയതും, ഗജാശ്വസഞ്ചയത്തെ വീഴ്ത്തുന്ന തുമായ ഗദ ശോഭിക്കുന്നതായി ഞാൻ കണ്ടു.

അവിടവിടെ ചത്തുകിടക്കുന്ന മർത്ത്യരുടെയും, ആനകളു ടെയും, കുതിരകളുടെയും കൂട്ടങ്ങളാൽ പോർക്കളം മൃത്യുവിന്റെ ഗൃഹംപോലെ എല്ലായിടവും ഭയങ്കരമായി കാണപ്പെട്ടു.

ക്രുദ്ധനായ രുദ്രന്റെ ശൂലംപോലെയും, ഇടിയും ചീറ്റലു മുള്ള യമദണ്ഡംപോലെയും ഭീമന്റെ രൗദ്രഹിംസാ സാധനമായ ഗദ കാണുമാറായി. മഹാത്മാവായ ഭീമൻ ഗദ വീശുന്ന സമയ ത്ത്, പ്രളയാന്തകനെപ്പോലെ അവന്റെ രൂപം ശോഭിച്ചു. ആ പെരും പടയെ അപ്രകാരം ഓടിക്കുമ്പോൾ കാലനെപ്പോലെ എത്തുന്ന അവനെക്കണ്ട് സർവ്വരും ഭയപ്പെട്ടു. ഏതേതുഭാഗം ഗദയുമോങ്ങി പാണ്ഡവൻ കണ്ണിടുന്നുവോ അതാതിടത്ത് സൈന്യമൊക്കെ ചിന്നിപ്പോയി. ബലത്താൽ വിക്രമിച്ച് പെരുംപടയെ പിളർന്ന് വായ്തുറന്ന അന്തകൻ സൈന്യങ്ങളെയൊക്കെ ഗ്രസിക്കുന്ന പോലെ, ഭീമകർമ്മാവായ ഭീമൻ ഭയങ്കരമായ ഗദയെടുത്തു ചുറ്റു ന്നതുകണ്ട് സകലരും കിടിലംകൊണ്ടു.

ഭീമൻ ഇപ്രകാരം ചുറ്റുന്നതുകണ്ടപ്പോൾ പെട്ടെന്നു ഭീ ഷ്മൻ തേർ മുഴക്കി. സൂര്യപ്രഭമായ തേരിലേറി ശരവർഷം കൊണ്ട് മഴപെയ്യുന്ന കാളമേഘംപോലെ, വായ്തുറന്ന അന്തക നെപ്പോലെ, പാഞ്ഞു ഭീമനെ സമീപിച്ചു. ഭീമൻ ഒട്ടും കുലു ങ്ങാതെ ചൊടിച്ച് ഭീഷ്മനെ എതിർത്തേറ്റു. ഈ സമയത്ത് സത്യ വാനായ സാത്യകി പിതാമഹന്റെ നേർക്കു പാഞ്ഞുചെന്നു. ഉറച്ച വില്ലുകൊണ്ട് ശത്രുക്കളെ ഹിംസിച്ച് കിടുകിടാവിറപ്പിച്ച് നിന്റെ പുത്രന്റെ സൈന്യത്തെ കുഴക്കി.

വെള്ളിപ്രകാശമുള്ള കുതിരകളെ ഓടിച്ച് തീക്ഷ്ണമായ ശരങ്ങൾ വർഷിച്ച് അവൻ വരുന്ന സമയത്തു നിന്റെ ഭടന്മാർക്കു താങ്ങുവാൻ കഴിഞ്ഞില്ല. അലംബുഷൻ എന്ന രാക്ഷസൻ ഉടനെ അവന്റെ ദേഹത്തിൽ പത്തു ശരം വിട്ടു. അത് അവനിൽച്ചെന്നു തറച്ചു. ഉടനെ നാലു ശരങ്ങൾ അവനിലും തറച്ച്, ശിനിപുത്രൻ തേർനടത്തി. വൃഷ്ണിപ്രവീരൻ ശത്രുപ്പടയിൽ കടന്നുകയറി കൗരവക്കൂട്ടത്തെ അകറ്റി വിട്ട് പടയിൽ ഉൽക്കടഘോഷങ്ങൾ ഉതിർത്തുവരുന്നതായിക്കണ്ടപ്പോൾ നിന്റെ യോധന്മാർ മേഘ ങ്ങൾ മലയിൽ മഴയെന്നപോലെ ശരവർഷം ചൊരിഞ്ഞു. എന്നാൽ മദ്ധ്യാഹ്നത്തിലെ ഉഗ്രനായ സൂര്യനെ എന്നപോലെ തടുക്കുവാൻ കഴിഞ്ഞില്ല. യൂപധ്വജനായ വീരൻ ഒഴികെ വിഷ ണ്ണന്മാരാകാതെ ആരും നിന്റെ പടയിൽ ഉണ്ടായില്ല. മഹാത്മാ വായ ഭീഷ്മൻ ശരമെടുത്തു. ഉടനെ ഭൂരിശ്രവാവും തന്റെ തേർക്കൂ ട്ടത്തെ ഓടിക്കുന്നതുകണ്ടപ്പോൾ, വില്ലെടുത്ത് സാത്യകിയോട് എതിർത്ത് അടുത്തു."

**64. നാലാംദിവസത്തെ യുദ്ധാവസാനം** – സഞ്ജയൻ പറഞ്ഞു: "ഭൂരിശ്രവസ്സ് സാത്യകിയെ ഒമ്പത് അമ്പുകൊണ്ട്, വടി കൊണ്ട് ആനയെ എന്നപോലെ പ്രഹരിച്ച് ചൊടിച്ചു. ശൈനേ യൻ ആ കൗരവനേയും നിശിതമായ ശരങ്ങൾ കൊണ്ടു തടുത്തു എയ്തു. ഉടനെ ദുര്യോധനരാജാവ് സോദരന്മാരോടുകൂടി ചുറ്റും സൗമദത്തിയെ കാത്തുകൊണ്ട് നിന്നു. പാണ്ഡവന്മാർ സാത്യ കിയേയും കാത്തുകൊണ്ടു നിന്നു.

ഭീമസേനൻ ക്രുദ്ധനായി ഗദയേന്തി ദുര്യോധനൻ തുടങ്ങിയ നിന്റെ മക്കളെ തടുത്തു. അനേകായിരം തേരുകളോടുകൂടി നിന്റെ പുത്രനായ നന്ദകൻ ശക്തനായ ഭീമസേനനെ കങ്കച്ചിറകുവെച്ച ആറുകൂർത്ത ബാണങ്ങളാൽ പ്രഹരിച്ചു. തേരാളിയായ ദുര്യോ ധനൻ അപ്പോൾ ഭീമസേനനെ നെഞ്ചുനോക്കി മൂർച്ചയുള്ള ഒമ്പത് അമ്പുകളാൽ പീഡിപ്പിച്ചു. അപ്പോൾ മഹാബാഹുവായ ഭീമൻ തന്റെ തേരിൽക്കയറി ശ്രേഷ്ഠമായ രഥത്തിൽ ഇരിക്കുന്ന വിശോകനോടു പറഞ്ഞു: ഇതാ ശൂരന്മാരായ ധൃതരാഷ്ട്രപുത്ര ന്മാർ വന്നു. അവർ പോരിൽ എന്നെത്തന്നെ കൊല്ലുവാനായി ട്ടാണ് നില്ക്കുന്നതും. നാം ഏറെനാളായി കാംക്ഷിച്ചിരുന്ന മനോ രഥമായ മഹാവൃക്ഷം ഫലിക്കുവാനാണ് പോകുന്നത്. സഹോ ദരന്മാർ വരുന്നതായി ഞാൻ കാണുന്നുണ്ട്. എടോ വിശോകാ, രഥചക്രോത്ഥമായ ധൂളികൾ പറക്കുന്നത് നീ നോക്കൂ! അവിടെ അവർ കൂട്ടംകൂടി വരികയാണ്. അവിടെ സന്നദ്ധനായി ദുര്യോ ധനരാജാവ് നില്ക്കുകയാണ്. ആ കുലപുത്രന്മാർ സന്നദ്ധരായി നില്ക്കുകയാണ്. ഞാൻ ഇപ്പോൾ നീ കാൺകെ അവരെ കൊല്ലു വാൻ പോകുന്നു. യാതൊരു സംശയവും ഇതിൽ ഇല്ല. സാരഥേ, എന്റെ അശ്വങ്ങളെ നീ നന്നായി നടത്തുക!' എന്നു പറഞ്ഞ് ഭീമൻ നിന്റെ പുത്രനെ പൊന്നണിഞ്ഞ കൂർത്തുമൂർത്ത ശരംകൊണ്ട് എയ്തു. സ്തനാന്തരത്തിൽ മൂന്നു ശരങ്ങൾ നന്ദകനെ എയ്തു. അറുപതു ശരങ്ങൾ ദുര്യോധനൻ ഭീമസേനനേയും എയ്തു.

വേറെ മൂന്നു കൂർത്തു മൂർത്ത ശരങ്ങൾ വിശോകനേയും എയ്തു. പോരിൽ ഭീമന്റെ നല്ല വില്ലിന്റെ പിടിക്കുന്ന ഭാഗംനോക്കി മൂന്നു ഭല്ലം എയ്ത് വില്ലുഖണ്ഡിച്ച് ചിരിച്ചു.

വില്ലാളിയായ സുയോധനൻ അമ്പ് എയ്തപ്പോൾ ആർത്തനായ ഭീമൻ സൂതനായ വിശോകനെ നോക്കി, പൊറുക്കാതെ ദിവ്യമായ ചാപമെടുത്തു പൊടിതുടച്ച് ദുര്യോധനഹിംസയ്ക്കു തീരുമാനിച്ചു. രോമം മുറിക്കുന്ന കത്തിയമ്പെടുത്ത് ചൊടിയോടെ തൊടുത്തു. അതുകൊണ്ട് ആ മന്നവന്റെ വില്ല് അറുത്തു. മുറിഞ്ഞ വില്ലു വിട്ട് കോപംമൂർച്ഛിച്ച സുയോധനൻ ഉറപ്പും ഊക്കും കൂടിയ മറ്റൊരു വില്ലെടുത്തു. കാലമൃത്യുക്രൂരമായ മറ്റൊരു വില്ലെടുത്ത് ഭീമസേനനെ സ്തനാന്തരത്തിൽ എയ്തു. ആ ധീരൻ ആഞ്ഞുവിട്ട ശരമേറ്റ് ഭീമൻ തേർത്തടത്തിൽ ഇരുന്നുപോയി. തേർത്തടത്തിലിരുന്ന് മൂർച്ഛിച്ചു. വ്യഥയിൽപ്പെട്ടുപോയ ഭീമസേനനെക്കണ്ട് അഭിമന്യു തുടങ്ങിയവർ അടുത്തു. ആ പാണ്ഡവ മഹാരഥന്മാർ ഈ കടുംക്രിയ പൊറുത്തില്ല. അവർ തിഗ്മതേജസ്സുള്ള സായകങ്ങളുടെ ഉഗ്രമായ വർഷത്താൽ അവ്യഗ്രമായി നിന്റെ പുത്രന്റെ ശിരസ്സിൽ തൂകി. ഉടനെ ഭീമന്ന് ബോധംവന്നു. കടുത്ത ശക്തിയോടുകൂടി ദുര്യോധനനെ മൂന്ന് അമ്പ് എയ്തു; ഉടനെത്തന്നെ അഞ്ച് അമ്പും എയ്തു. പൊൻകടക്കെട്ടുള്ള ഇരുപത്തഞ്ച് അമ്പ് ശല്യനേയും എയ്തു. ആ പാണ്ഡവന്റെ എയ്ത്ത് ഏറ്റവർ ഒഴിച്ചുപോയി. അപ്പോൾ പതിന്നാല് ശരങ്ങൾ നിന്റെ മക്കൾ ഭീമന്റെ കൈയിൽനിന്ന് ഏറ്റു സേനാപതിയായ സുഷേണൻ, ജലസന്ധൻ, സുലോചനൻ, ഉഗ്രൻ, ഭീമരഥൻ, ഭീമൻ, വീരബാഹു, അലോലുപൻ, ദുർമ്മുഖൻ, ദുഷ്പ്രധർഷൻ, വിവിത്സു, വികടൻ, സമൻ എന്നിവർ കടുത്ത ബാണങ്ങൾ തൂകി. എല്ലാവരുംകൂടി ഭീമസേനനോട് ഒപ്പം ഏറ്റു. ഭീമനെ വല്ലാതെ ആർത്തിപ്പെടുത്തി. നിന്റെ മക്കളെ കണ്ട ഉടനെ മഹാബലനായ ഭീമസേനൻ ചിറിനക്കി ചുണ്ടു നനച്ച് പശുക്കൂട്ടത്തിൽക്കടന്ന ചെന്നായയെപ്പോലെ, ഗരുഡൻ പാഞ്ഞുചെല്ലുന്നതുപോലെ, ഊക്കോടെ പാഞ്ഞുചെന്നു. സേനാപതിയുടെ കഴുത്ത് കത്തിയമ്പയച്ചു ഖണ്ഡിച്ചു. പിന്നെ ചിരിച്ചുകൊണ്ട് മൂന്ന് അമ്പുകളാൽ ആ മഹാഭുജൻ ജലസന്ധനെ പിളർന്ന് കാലപുരിയിലേക്കയച്ചു. പിന്നെ ആ സുഷേണനേയും മൃത്യുവിന്നായി വിട്ടു. ഉഗ്രന്റേയും തലപ്പാവുള്ള ചന്ദ്രതുല്യമായ കുണ്ഡലാലംകൃതമായ മുഖം നല്ല ഭല്ലമെയ്ത് വീഴ്ത്തി. എഴുപത് അമ്പുകൊണ്ട് അശ്വസൂതരഥത്തോടുകൂടി വീരബാഹുവിനേയും പരലോകത്തേക്കയച്ചു. പിന്നെ ശക്തന്മാരായ നിന്റെ മക്കളെ, ഭീമനേയും, ഭീമരഥനേയും, ഭീമസേനൻ ചിരിച്ചുകൊണ്ട് കാലപുരിയിലേക്കു യാത്രയയച്ചു. ഉടനെ ഭീമൻ കത്തിയമ്പുകൊണ്ട് സുലോചനനേയും സർവ്വസൈന്യങ്ങളും കാൺകെ കാലപുരിയിലേക്കു കടത്തിവിട്ടു. അങ്ങയുടെ മക്കൾ ഭീമസേനന്റെ വിക്രമം കണ്ടപ്പോൾ ഭയചകിതരായി. ചത്തു ശേഷിച്ച് അവിടെ നില്ക്കുന്നവർ ഭീമസേനനെ ഭയപ്പെട്ട് കിടുകിടാ വിറച്ച് കണ്ടദിക്കിലേക്ക് ഓടിക്കളഞ്ഞു. അങ്ങനെ മഹാത്മാവായ ഭീമൻ നിന്റെ പുത്രന്മാരെ വധിച്ച് ഒടുക്കുമ്പോൾ ശാന്തനവനായ ഭീഷ്മൻ മഹാരഥന്മാരോട് പറഞ്ഞു: 'ഇതാ പോരിൽ ചൊടിച്ച് ഉഗ്രധന്വാവായ ഭീമൻ വമ്പന്മാരായ ധാർത്തരാഷ്ട്രന്മാരെ മുൻപും, മൂപ്പും, ശൗര്യവും മുൻനിർത്തി ചെന്നെതിർത്ത കൂട്ടരെയൊക്കെ കൊല്ലുന്നു. അവനെ വേഗത്തിൽ പിടിക്കുവിൻ!'

ഇപ്രകാരം ഭീഷ്മൻ പറഞ്ഞപ്പോൾ ധാർത്തരാഷ്ട്രന്റെ പടയാളികൾ ചൊടിച്ച് ശക്തനായ ഭീമന്റെ നേരെ പാഞ്ഞടുത്തു. ഭഗദത്തൻ മത്തഗജത്തിന്റെ പുറത്തുകയറി ഭീമൻ നില്ക്കുന്ന ദിക്കു നോക്കി പാഞ്ഞുകയറി. പോരിൽ അടുക്കുമ്പോൾ ബാണവർഷം കൊണ്ട് ഭീമസേനനെ, സൂര്യനെ മേഘജാലമെന്നവിധം, കാണാത്തമട്ടാക്കിത്തീർത്തു. അഭിമന്യു മുതലായ മഹാരഥന്മാർ അതു കണ്ട് പൊറുത്തില്ല. അവർ അവനോട് ശരവർഷത്തോടെ ഏറ്റു. ഗജത്തെ ചുറ്റും ശരവർഷംകൊണ്ട് കീറി. ആ മഹാരഥന്മാർ വർഷിക്കുന്ന ശരവർഷങ്ങൾ ഏറ്റ് നാനാപ്രകാരത്തിൽ ഉഗ്രശസ്ത്രമേറ്റ ആ പ്രാക്ജ്യോതിഷരാജാവ് ചോരചാടിക്കുഴങ്ങിനില്ക്കുന്ന നില്പുകാണേണ്ടതുതന്നെയാണ്. അർക്കരശ്മികളേറ്റ ഒരു വലിയ കാറുപോലെ അവൻ ചുവന്നു മിന്നി.

ഭഗദത്തൻ അയച്ച മദംചാടുന്ന മഹാഗജം കാലൻ വിട്ട അന്തകനെപ്പോലെ അവരോടൊക്കെ ഏറ്റ് ഇരട്ടി വേഗതയോടെ കാൽവെപ്പിൽ ഭൂമികുലുക്കി ആ മഹാസത്വം വരുന്ന വരവു കണ്ട് എല്ലാ രഥിവീരന്മാരും അസഹ്യമെന്നു കണ്ട് ഏറ്റവും ഉത്സാഹംകെട്ടമട്ടിലായി. രാജാവ് ഉടനെ ചൊടിച്ച് ഭീമസേനനെ നെഞ്ചിൽ മൊട്ടുഴിഞ്ഞ ശരങ്ങളാൽ എയ്തു. ആ മഹേഷ്വാസനായ മഹാബലൻ ശരം കൊണ്ട ഉടനെ മോഹാലസ്യപ്പെട്ട് കൊടിമരത്തിൽ ചാരിനിന്നു. ഈ ഉഗ്രകർമ്മത്താൽ അവർ ഭയപ്പെട്ടു. ഭീമൻ മൂർച്ഛിച്ചതു കണ്ടപ്പോൾ പ്രതാപവാനായ ഭഗദത്തൻ ഉച്ചത്തിൽ അലറി. ഭീമന്റെ ആ നില്പു കണ്ട ഉടനെ രാജാവേ, ഘടോൽക്കചൻ ചൊടിച്ച് അവിടെത്തന്നെ മറഞ്ഞു. രാക്ഷസൻ അവിടെ മറഞ്ഞ് ഭീരുക്കളെ പേടിപ്പിക്കുന്ന വിധം ഘോരമായ ഒരു മായാവിദ്യയെടുത്തു. ഘോരമായ ആകൃതി എടുത്ത് മായാകല്പിതമായ ഐരാവതത്തിന്റെ പുറത്തിരിക്കുന്നതായി പെട്ടെന്നു പ്രത്യക്ഷനായി. മറ്റ് ദിഗ്ഗജങ്ങൾ ആ മായാഗജത്തിന്റെ അനുയായികളായും കാണപ്പെട്ടു. മഹാപത്മൻ, സുപ്രഭൻ, അഞ്ജനൻ, വിമനൻ എന്നീ ദിഗ്ഗജങ്ങൾ അവിടെ വിളങ്ങി. രാക്ഷസന്മാർ കയറിയ മൂന്നു മഹാഗജങ്ങളും വലുതായ ദേഹത്തോടുകൂടി മൂന്നുവഴി മദം ചാടിച്ചുകൊണ്ടു നിന്നു. തേജോവീര്യബലത്തോടെ, മഹാവേഗത്തോടുകൂടെ, ഘടോൽക്കചൻ താൻ കേറിയ ഗജത്തിനെ വിട്ടു. ഗജത്തോടുകൂടിയ ഭഗദത്തനെ കൊല്ലുവാൻ പാഞ്ഞുചെന്നു. ശക്തന്മാരായ രാക്ഷസശ്രേഷ്ഠന്മാർ വിട്ട നാലു കൊമ്പുള്ള മറ്റ് ഗജങ്ങളും നാലുദിക്കിലും എത്തി. അവ കൊമ്പുകൊണ്ട് ഭഗദത്തന്റെ ഗജത്തെ മർദ്ദിച്ചു. നാഗങ്ങൾ കുത്തുകയാലും ശരജാലപ്രഹരം ഏല്ക്കുകയാലും കഷ്ടപ്പെട്ട അവൻ ഇടിവെട്ടുന്നവിധം ഭയങ്കരമായി അലറി. ഭീമനിസ്വനത്തോടെ അവൻ ആർക്കുന്ന സ്വരം കേട്ട് ഭീഷ്മൻ ദ്രോണനോടും ദുര്യോധനനോടും പറഞ്ഞു: 'ദുഷ്ടനായ ഹൈഡിംബിയോട് ഞാൻ പൊരുതുവാൻ പോകുന്നു. ഭഗദത്തൻ ഇപ്പോൾ കുഴക്കിൽപ്പെട്ടിരിക്കുകയാണ്. ആ രാക്ഷസന്മാർ ഭയങ്കരന്മാരാണ്. രാജാവ് വളരെ ക്രുദ്ധനുമാണ്. ഇവർ ഏറ്റാൽ യുദ്ധത്തിൽ ഇവർ കാലമൃത്യുസമാനന്മാരാണ്. ഹൃഷ്ടന്മാരായി പാണ്ഡവന്മാർ ആർപ്പുവിളിക്കുന്നതും കേൾക്കുന്നു. പേടിച്ച് ഉച്ചത്തിൽ ആ കൊമ്പൻ കരയുന്ന ശബ്ദവും കേൾക്കുന്നു. അങ്ങോട്ട് നാം പോവുക! ശുഭംവരും. രാജാവേ, നാം അവനെ കാക്കണം. കാക്കാതിരുന്നാൽ അവന്റെ പ്രാണൻ അപകടത്തിലാവും. വീരന്മാരേ, വെമ്പുവിൻ! എന്തിനാണു മെല്ലെ നമ്മൾ പോകുന്നത്. രോമാഞ്ചമഞ്ചുമാറ് ഉഗ്രമായി മഹാരണം നടക്കുന്നു. ശൂരനും കൂറുള്ളവനും കുലപുത്രനുമായ ആ രാജാവിനെ നാം രക്ഷിക്കണം അജയ്യന്മാരേ!'

ഭീഷ്മൻ പറഞ്ഞതു കേട്ട് ആ മഹാരഥന്മാരെല്ലാം ദ്രോണനെ മുമ്പിൽ നിർത്തി ഭഗദത്തന്റെ രക്ഷയ്ക്കായി വളരെ വേഗത്തിൽ അവർ നില്ക്കുന്നിടത്തെത്തി. അവർ വരുന്നതു കണ്ടപ്പോൾ ധർമ്മപുത്രൻ തുടങ്ങിയവർ, പാഞ്ചാലരും, പാണ്ഡവരും, വൈരിവീരന്മാരെ പിൻഭാഗത്ത് ഏറ്റു. ആ സൈന്യനിരയെക്കണ്ട് പ്രതാപവാനായ രാക്ഷസേന്ദ്രൻ ഇടിവെട്ടുന്നവിധം കഠോരമായി അലറി. അവന്റെ ശബ്ദം കേട്ടും പോരിൽ ഗജങ്ങളെക്കണ്ടും ശാന്തനവനായ ഭീഷ്മൻ വീണ്ടും ഭാരദ്വാജനോട് പറഞ്ഞു: 'ദുഷ്ടനായ ഹൈഡിംബിയോട് എന്റെ രണം അത്ര പന്തിയായിത്തോന്നുന്നില്ല. ബലവീര്യങ്ങൾ ഉള്ളവനും ഇപ്പോൾ സഹായികളോടുകൂടി നില്ക്കുന്നവനുമാണ് ഘടോൽക്കചൻ. ദേവേന്ദ്രന്നുകൂടി ഇപ്പോൾ അവനെ ജയിക്കാൻ കഴികയില്ല. അവൻ നമ്മേക്കാൾ മെച്ചമായി പൊരുതുന്നു. നമ്മൾ ഇപ്പോൾ തളർന്നിരിക്കയാണ്. പകലൊക്കെ പാണ്ഡുപാഞ്ചാലന്മാർ മുറിവേല്പിച്ചവരാണല്ലോ നമ്മൾ. പാണ്ഡവന്മാർ ജയിച്ചു നില്ക്കുകയാൽ ഉന്മേഷവാന്മാരുമാണ്. അതുകൊണ്ട് ഇപ്പോൾ യുദ്ധം ഗുണമല്ല. നാളെയാകാം ശത്രുക്കളുമായുള്ള യുദ്ധം. നമ്മുടെ

സൈന്യങ്ങളെ ഇപ്പോൾ പിൻവലിക്കുകയാണ് ഉത്തമം.' പിതാമഹൻ ഇപ്രകാരം പറഞ്ഞപ്പോൾ കൗരവന്മാർ അപ്രകാരം സൈന്യങ്ങളെ പിൻവലിച്ചു. അങ്ങനെ ഘടോൽക്കചഭയാതുരന്മാരായ അവർ ഉപായത്തിൽ പിൻവലിഞ്ഞു. കൗരവന്മാർ പിൻവാങ്ങിയപ്പോൾ വിജയികളായ പാണ്ഡവന്മാർ സിംഹനാദം മുഴക്കുകയും ശംഖുവിളിക്കുകയും ചെയ്തു. ഇങ്ങനെ അന്നത്തെ പകൽ ഉണ്ടായ യുദ്ധം ഭയങ്കരമായിരുന്നു. പാണ്ഡവന്മാർക്കും കുരുക്കൾക്കും ഘടോൽക്കചനെ പുരസ്കരിച്ചുണ്ടായ ആ പോരാട്ടം ഭയങ്കരമായിരുന്നു.

രാത്രിയായതോടുകൂടി കൗരവന്മാർ തങ്ങളുടെ കൈനിലകളിൽ ലജ്ജിച്ച്, പാണ്ഡവന്മാരാൽ പിന്മടക്കപ്പെട്ടവരായി പ്രവേശിച്ചു. അമ്പേറ്റു ദേഹം മുറിപ്പെട്ട പാണ്ഡവന്മാർ പോരിൽ മനസ്സു തെളിഞ്ഞ് തങ്ങളുടെ കൈനിലകളിലേക്കും തിരിച്ചു. അവർ പരസ്പരം പൂജിച്ച് പരസ്പരം യുദ്ധവൃത്താന്തം പറഞ്ഞു സന്തോഷിച്ച് ഭീമനേയും പുത്രനേയും മുന്നിൽ നടത്തി പോകുമ്പോൾ അവർ പെരുമ്പറമുഴക്കുകയും ഉച്ചത്തിൽ ആർപ്പുവിളിച്ച് തകർക്കുകയും ചെയ്തു. ശംഖനാദത്തോടൊപ്പം അവർ സിംഹനാദവും മുഴക്കി. ആർപ്പുവിളികൊണ്ടും, സിംഹനാദങ്ങൾകൊണ്ടും അവർ ഭൂമണ്ഡലം ഇട്ടു കുലുക്കി. നിന്റെ പുത്രന്മാരുടെ മർമ്മങ്ങളിൽ പ്രഹരിക്കുന്ന അവർ അത്യാഹ്ലാദത്തോടെ വിജയഘോഷം മുഴക്കി സന്ധ്യയോടുകൂടി ശിബിരത്തിൽ പ്രവേശിച്ചു.

ഭ്രാതാക്കന്മാരുടെ വധംകൊണ്ട് ദുഃഖിതനായ ദുര്യോധനൻ മുഹൂർത്തസമയം ചിന്തിച്ചിരുന്നതിന്നുശേഷം കണ്ണുകളിൽ കണ്ണുനീർ നിറഞ്ഞവനായിത്തീർന്നു. പിന്നെ അവിടെനിന്നെഴുന്നേറ്റ് മുറപ്രകാരം ശിബിരകാര്യങ്ങളൊക്കെ അന്വേഷിച്ച് ധ്യാനത്തിൽ മുഴുകി ശോകതപ്തനായി, ഭ്രാതൃവ്യസനദീനനായി ഇരുന്നു."

**65. വിശോപാഖ്യാനം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, എനിക്കു നീ പറഞ്ഞതു കേട്ട് ഭയവും വിസ്മയവും തോന്നുന്നു. ദേവന്മാർക്കുപോലും ദുഷ്കരമായ കർമ്മങ്ങൾ പാണ്ഡുപുത്രന്മാർ ചെയ്തതായി ഞാൻ കേൾക്കുന്നു! എല്ലായിടത്തും എന്റെ മക്കൾക്ക് പരാജയമല്ലേ ഞാൻ കേൾക്കുന്നത്? ഇതു കേട്ടിട്ട് എനിക്കു വലിയ ചിന്തയായിരിക്കുന്നു. ഇനി എന്തൊക്കെയാണാവോ സംഭവിക്കുവാൻപോകുന്നത്! വിദുരൻ പറഞ്ഞ വാക്കുകൾ ഓർക്കുകയാണ് ഞാൻ ഇപ്പോൾ. അതു ചിന്തിച്ച് എന്റെ കരൾ ദഹിക്കുകയാണ്. അപ്രകാരംതന്നെ എല്ലാം ദൈവയോഗത്താൽ വന്നുചേരുന്നു! ശസ്ത്രജ്ഞധീരപ്രവരന്മാരായ ഭീഷ്മാദികളോടൊക്കെ അവർ എതിർത്തു പൊരുതുന്നു. എന്തുകൊണ്ടാണ് പാണ്ഡവന്മാർ അവധ്യന്മാരായത്? അവർ എന്തു വരബലംകൊണ്ടാണ് ഇങ്ങനെയായത്? എന്താണ് അവർക്കുള്ള ജ്ഞാനം? വാനിൽ നക്ഷത്രങ്ങളെപ്പോലെ അവർ അക്ഷയരായിക്കാണുവാൻ എന്താണ് കാരണം! എന്റെ പട അവർ നശിപ്പിക്കുന്നത് ഞാൻ എങ്ങനെ സഹിക്കും? ദൈവം അതിദാരുണമായ ദണ്ഡം എന്നിൽത്തന്നെ വീഴ്ത്തുന്നു. പാണ്ഡവന്മാർ അവധ്യന്മാരും എന്റെ മക്കൾ വധ്യന്മാരും ആയത് എങ്ങനെയാണ്? ഇതൊക്കെ നീ എന്നോട് ശരിയായി പറഞ്ഞു തരൂ! ഈ ദുഃഖത്തിന്ന് ഞാൻ ഒരിക്കലും ഒരു കര കാണുന്നില്ലല്ലോ. കടൽ നീന്തിക്കടക്കുവാൻ തുനിയുന്നവനെപ്പോലെ ഞാൻ കുഴങ്ങുകയല്ലേ ഇവിടെക്കിടന്ന്? ഉഗ്രമായ പുത്രവ്യസനം എനിക്കു വന്നുപെട്ടു. അതിൽ യാതൊരു സംശയവുമില്ല. എന്റെ സകലപുത്രന്മാരേയും ഭീമൻ കൊന്നുകളയും; അതിൽ യാതൊരു സംശയവും എനിക്കില്ല. തീർച്ചയായും എന്റെ മക്കൾക്കു നാശം സംഭവിച്ചതുതന്നെ! എടോ സൂതാ! ഇതിന്നുള്ള കാരണവും അവർക്കുള്ള വിശേഷശക്തിയും എന്റെ സംശയങ്ങൾ നീങ്ങുമാറ് നീ പറഞ്ഞുതരണം.

പോരിൽ സൈന്യങ്ങൾ പാഞ്ഞുപോയപ്പോൾ ദുര്യോധനൻ എന്താണ് പറഞ്ഞത്? ഭീഷ്മനും ദ്രോണനും, കൃപനും, ശക്തനായ വികർണ്ണനും എന്തുപറഞ്ഞു? ആ മഹാരഥന്മാർക്ക് അപ്പോൾ എന്താണ് മനസ്സിലുണ്ടായ നിശ്ചയം? എന്റെ മക്കൾ പിന്മാറിയപ്പോൾ ആ മഹാരഥന്മാർക്ക് എന്തുണ്ടായി മനോവിചാരം?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഞാൻ പറയുന്നതു ഭവാൻ നല്ല പോലെ കേട്ടു ധരിക്കുക. മന്ത്രപ്രയോഗംകൊണ്ടോ, മായാപ്രയോഗംകൊണ്ടോ അല്ല പാണ്ഡവന്മാർ ജയിക്കുന്നത്. ഭീഷണിപ്രയോഗംകൊണ്ടുമല്ല. പോരിൽ ശക്തന്മാരായ അവർ യഥാന്യായം പൊരുതിയിട്ടാണ് ജയിക്കുന്നത്. പ്രശസ്തിയെ കൊതിക്കുന്ന പാണ്ഡവന്മാർ ധർമ്മം വിടാതെ ജീവിതാദികാര്യങ്ങൾ നിത്യവും ആരംഭിക്കുന്നു. ധർമ്മിഷ്ഠന്മാരായ ആ മഹാബലന്മാർ പോരിൽനിന്നു പിൻവാങ്ങുകയില്ല. ശ്രേഷ്ഠരായ ആ ശ്രീമാന്മാർ ധർമ്മം വിടുകയില്ല. 'ധർമ്മം എവിടെയുണ്ടോ അവിടെ ജയമുണ്ട്.' അതുകൊണ്ടാണ് അവർ അവധ്യന്മാരായി വിലസുന്നത്. അവർ പോരിൽ ജയിക്കുകയും ചെയ്യും. ഇനി നിന്റെ മക്കളെപ്പറ്റി പറയുകയാണെങ്കിൽ അവർ ദുഷ്ടന്മാരാണ്. പാപംചെയ്യുവാൻതന്നെ എപ്പോഴും ഉദ്യുക്തന്മാരാണ്. ക്രൂരന്മാരും, നീചകർമ്മാക്കളുമാണ്. അതാണ് രണത്തിൽ താണുപോകുവാൻ കാരണം. നിന്റെ പുത്രന്മാർ പല നൃശംസകർമ്മങ്ങളും നീചപ്പരിഷകളെപ്പോലെ പാണ്ഡുപുത്രന്മാരിൽ ചെയ്തില്ലേ? നിന്റെ മക്കളുടെ ആ കുറ്റമൊക്കെ നിരസിച്ച് പാണ്ഡവന്മാർ എപ്പോഴും മൂടിനിന്നു. ഹേ, പാണ്ഡുപൂർവ്വജാ! ഭവാൻ കാര്യങ്ങൾ ഗ്രഹിക്കുന്നില്ലേ? അവരെ നിന്റെ മക്കൾ ബഹുമാനിക്കുന്നില്ല. അവർ നിരന്തരം ചെയ്തുവന്ന പാപത്തിന്റെ ഫലമാണ് ഈ അനുഭവിച്ചുവരുന്നത്. ഇപ്പോൾ മഹാഘോരമായ ഫലം വന്നുചേർന്നു. രാജാവേ, ഭവാൻ സുഹൃത്തുക്കളോടും പുത്രന്മാരോടുംകൂടി ആ പക്വമായ ഫലം ഭുജിച്ചാലും!

സുഹൃത്തുക്കൾ തടുത്തിട്ടും ഭവാൻ ഒട്ടും അത് അറിഞ്ഞില്ലല്ലോ? അനുസരിച്ചില്ലല്ലോ! വിദുരൻ പറഞ്ഞില്ലേ? ദ്രോണൻ പറഞ്ഞില്ലേ? ഭീഷ്മൻ പറഞ്ഞില്ലേ? പല യോഗ്യന്മാരും ഭവാനോടു പറഞ്ഞു. ഈ ഞാനും പറഞ്ഞില്ലേ? എത്രതന്നെ തടുത്തിട്ടും നീ അതു ഗണിച്ചില്ല; തള്ളിക്കളഞ്ഞു. പത്ഥ്യവും ഹിതവുമായ ഔഷധം ചാവാനടുത്തവൻ തള്ളിക്കളയുന്നതുപോലെ ഭവാൻ തള്ളിക്കളഞ്ഞു. പുത്രന്മാർ പറഞ്ഞതുകേട്ടു പാർത്ഥന്മാരെ ജയിക്കാമെന്ന് ആഗ്രഹിച്ചിരിക്കുകയാണ് ഭവാൻ!

ഇനി തത്ത്വമാർഗ്ഗത്തിൽക്കൂടി ഭവാൻ ചോദിച്ചതിന്നു മറുപടി ഞാൻ പറയാം, അതും ഭവാൻ കേട്ടുകൊള്ളുക. പാണ്ഡവന്മാർക്കു ജയം കിട്ടുവാനുള്ള കാരണം ഞാൻ കേട്ടവിധം അങ്ങയോടു പറയാം. സുയോധനൻ പിതാമഹനോട് ഇക്കാര്യത്തെപ്പറ്റി ചോദിച്ചു. പോരിൽ മഹാരഥന്മാരായ തന്റെ സഹോദരന്മാരെ ഭീമൻ ജയിച്ചതുകണ്ട് ശോകവ്യാമോഹമതിയായി രാത്രികാലത്തു പ്രാജ്ഞനായ കൗരവൻ പിതാമഹന്റെ മുമ്പിൽ വിനയത്തോടെ ചെന്നു. നിന്റെ മകൻ പിതാമഹനോട് പറഞ്ഞത് കേട്ടാലും!

ദുര്യോധനൻ പറഞ്ഞു: "ദ്രോണനും, ഭവാനും, ശല്യനും, കൃപനും, ദ്രൗണിയും, കൃതവർമ്മാവും, കാംബോജേന്ദ്രനായ സുദക്ഷിണനും, ഭൂരിശ്രവസ്സും, വികർണ്ണനും, വീരനായ ഭഗദത്തനും, മഹാരഥന്മാരും, പേരുകേട്ടവരും ദേഹത്യാഗത്തിന്നൊരുങ്ങിയവരുമായ കുലനന്ദനന്മാരാണ്. മൂന്നു ലോകത്തിന്നും എതിർനില്ക്കുവാൻ പോന്നവരാണെന്നാണ് എന്റെ അഭിപ്രായം. പാണ്ഡവന്മാർ വിക്രമിക്കുമ്പോൾ എതിർത്തുനില്ക്കുവാൻപോന്നവരായി ആരും ഉണ്ടായില്ല. അതിൽ എനിക്കു ശങ്ക തോന്നുന്നു. ചോദിക്കുന്ന എന്നോട് അതിന്റെ കാരണമെന്താണെന്നു പറഞ്ഞാലും? എന്ത് ആശ്രയിച്ചാണ് പാണ്ഡവന്മാർ നമ്മെ അനുക്ഷണം ജയിച്ചുകൊണ്ടിരിക്കുന്നത്?"

ഭീഷ്മൻ പറഞ്ഞു: "ഹേ, കൗരവരാജാവേ, ഞാൻ പറയുന്നത് ഭവാൻ കേൾക്കുക! ഞാൻ പലപ്രാവശ്യം നിന്നോടു പറഞ്ഞു. നീ എന്റെ വാക്കനുസരിച്ചില്ല. ഞാൻ പറഞ്ഞില്ലേ, പാണ്ഡവന്മാരുമായി ശമംചെയ്യണമെന്ന്. നിനക്കും ലോകത്തിന്നും അതാണല്ലോ ക്ഷേമമായിട്ടുള്ളത്. അതാണ് എന്റെ അഭിപ്രായം. ഭ്രാതാക്കളോടു ചേർന്ന് രാജാവേ, നീ ഭൂമി ഭരിക്കൂ എന്നു ഞാൻ പലമട്ടു പറഞ്ഞു. ഞാൻ ശത്രുക്കൂട്ടത്തെ തപിപ്പിച്ചും, ബന്ധുക്കൾക്ക് രസം നല്കിയും, കരഞ്ഞുപറഞ്ഞിട്ടും നീ അന്ന് കേട്ടി

ല്ല. ഈ ആപത്ത് ഇന്നു നിനക്കു പറ്റിയത് പാണ്ഡവന്മാരെ അവമാനിക്കുകകാരണമാണ്. അക്ലിഷ്ടകാരികളായ അവർക്ക് അവദ്ധ്യത്വം ഭവിക്കുവാനുള്ള കാരണവും ഹേ മഹാബാഹോ, ഞാൻ പറയാം, അതു ഭവാൻ കേൾക്കൂ! ശാർങി കാക്കുന്ന പാണ്ഡവരെ കൊല്ലുവാൻ പോന്നവനായി ഒരുത്തനും ലോകത്തിലെങ്ങും ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. എന്നോട് ഇക്കാര്യം ഭാവിതാത്മാക്കളായ മുനികൾ പറഞ്ഞതാണ്. ആ പുരാണഗീതം ധർമ്മജ്ഞനായ ഭവാൻ ശരിയായും കേൾക്കുക.

പണ്ട് ദേവകളെല്ലാവരും മുനിമാരോടുകൂടി ഗന്ധമാദന പർവ്വതത്തിൽപ്പോയി ബ്രഹ്മാവിനെക്കണ്ടു. അപ്പോൾ അവരുടെ നടുവിൽ നിന്നുകൊണ്ട് പ്രജാപതി മേല്പോട്ടുനോക്കി. ഒരു വിമാനം അംബരത്തിൽ പ്രഭചിന്നിനില്ക്കുന്നതായി പിതാമഹൻ കണ്ടു. ധ്യാനംകൊണ്ട് അതറിഞ്ഞ്, ബ്രഹ്മാവു കുമ്പിട്ട് ഹൃഷ്ടനായി ആ പുരുഷനായ പരമേശനെ തൊഴുതു. അപ്പോൾ ദേവർഷിനിര ബ്രഹ്മാവ് എഴുന്നേറ്റതു കണ്ട് ആ മഹാത്ഭുതത്തെ കൈകൂപ്പിക്കൊണ്ട് നോക്കിനിന്നു. ബ്രഹ്മവിത്തായ നാന്മുഖൻ ആ ദേവനെ മുറയ്ക്ക് അർച്ചിച്ച് ജഗൽസ്രഷ്ടാവും പരമധർമ്മവിത്തുമായ ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞു: "വിശ്വാവസുവും, വിശ്വപനും, വിശ്വമൂർത്തിയും, വിഷ്വക്സേനനും, വശിയും, വിശ്വകർമ്മാവും, വിശ്വേശ്വരനും, വാസുദേവാഭിധനും, യോഗാത്മാവുമായ ദൈവമേ, ഭവാനാണ് എനിക്കാശ്രയം! ഹേ, വിശ്വമഹാദേവാ, ജയിച്ചാലും! ലോകഹിതോദ്യുതാ, ജയിച്ചാലും! യോഗീശ്വരാ, ജയിച്ചാലും! ലോകപരാവരാ, വിഭോ, ജയിച്ചാലും! പത്മഗർഭാ! വിശാലാക്ഷാ! ലോകേശ്വരേശ്വരാ! ഭൂതഭവ്യഭവന്നാഥാ, സൗമ്യാത്മജാത്മജാ! ജയിച്ചാലും! അസംഖ്യേയഗുണാധാരാ, സർവ്വപരായണാ, നാരായണാ, സുദുഷ്പാരാ, ശാർങ്ഗധനുർദ്ധരാ, സർവ്വഗുണോപേതാ, വിശ്വമൂർത്തേ, നിരാമയാ, വിശ്വേശ്വരാ, മഹാബാഹോ, ലോകാർത്ഥതല്പരാ! ജയിച്ചാലും! മഹോരഗവരാഹാദ്യാ, ഹരികേശേശാ! ഹരികേശേശ്വരാശേശാ, വിശ്വവാസാ, അമിതാവ്യയാ! വ്യക്താവ്യക്താമിതസ്ഥാനാ, നിയതേന്ദ്രിയാ, സൽക്രിയാ, അസംഖ്യേയാത്മഭാവജ്ഞാ! ഗംഭീരകാമദാ, ജയിച്ചാലും! അനന്തവിദിതാ, ബ്രഹ്മൻ, ഭൂതഭാവനാ, ശാശ്വതാ, കൃതകാര്യാ, കൃതപ്രജ്ഞാ, ധർമ്മജ്ഞാ, ജയദായകാ, ഗുഹ്യമൂർത്തേ, യോഗമൂർത്തേ, സ്ഫുടസംഭൂതസംഭവാ, ഭൂതാദ്യാ, ലോകതത്ത്വേശാ, ഭൂതവിഭാവനാ ജയിച്ചാലും! ആത്മയോനേ, മഹാഭാഗാ, കല്പസംക്ഷേപതല്പരാ, ഉത്ഭാവനാ, മനോഭവാ, ബ്രഹ്മജനപ്രിയാ, ജയിച്ചാലും! സ്വഭാവാൽ സ്വർഗ്ഗനിരതാ, കാമേശാ, പരമേശ്വരാ, അമൃതോത്ഭവാ, സത്ഭാവാ, മുക്താത്മാവേ, ജയപ്രദാ, പ്രജാപതിപതേ, ദേവാ, പത്മനാഭാ, മഹാബലാ, സർവ്വഭൂതമഹാഭൂതാ, സത്വാത്മൻ, നിത്യവും ജയിച്ചാലും!

ഭവാന്റെ കാലടിയാണല്ലോ ഭൂമിദേവി, കൈകളാണല്ലോ ദിക്കുകൾ, ശിരസ്സാണല്ലോ ആകാശം, ഭവാന്റെ മൂർത്തിയാണല്ലോ ഞാൻ. ദേവകൾ മെയ്യാണല്ലോ, കണ്ണുകൾ ചന്ദ്രാർക്കന്മാരാണല്ലോ. ഭവാന്റെ ബലം തപസ്സും സത്യവുമാണല്ലോ. ഭവാന്റെ കർമ്മം ധർമ്മമാണല്ലോ. ഭവാന്റെ തേജസ്സ് തീയും, വായു വീർപ്പും, വിയർപ്പ് വെള്ളവുമാണല്ലോ. ശ്രോത്രങ്ങൾ അശ്വികളും, നാവ് ദേവിയായ സരസ്വതിയുമാണല്ലോ. ഭവാന്റെ സംസ്കാരനിഷ്ഠരാണല്ലോ ദേവകൾ. ഈ വിശ്വം ഭവാനിൽ ആശ്രയിക്കുന്നു. നിന്റെ തേജസ്സിന്നും പരാക്രമത്തിന്നും കണക്കും അളവും ഇല്ല. യോഗയോഗീശ്വരാ! ബലവും നിന്റെ നന്മയും ആർക്കും കാണാവതല്ല. ദേവാ, നിന്റെ ഭക്തിയിൽ തൽപരന്മാരായി നിയമാൽ നിന്നിൽ ആശ്രിതരായി നാം ഭവാനെ സദാ അർച്ചിക്കുന്നു. പരമേശനും ഈശനുമായ ഭവാനെ, വിഷ്ണോ ഞാൻ അർച്ചിക്കുന്നു.

മുനിമാരും, ദേവഗന്ധർവ്വന്മാരും, യക്ഷരാക്ഷസപന്നഗന്മാരും, പിശാചമാനുഷന്മാരും, മൃഗഖഗങ്ങളും, ഇഴജന്തുക്കളുമായി ഞാൻ ഭവാന്റെ കനിവാൽ സൃഷ്ടിച്ചുവിട്ടു. പത്മനാഭാ, വിശാലാക്ഷാ, കൃഷ്ണാ, ദുഃഖവിനാശനാ നീതന്നെയാണല്ലോ എല്ലാവർക്കും ഗതി. ഭവാൻ നേതാവും ജഗൽഗുരുവുമാണല്ലോ! ഭവാന്റെ പ്രസാദത്താൽ ഭൂമി നിർഭയമായി നിത്യവും നില്ക്കുന്നു. അതുകൊണ്ട് ഹേ, ദീർഘാക്ഷാ! ഭവാൻ യദുവംശത്തെ വളർത്തുന്നവനായി, ധർമ്മത്തെ നിലനിർത്തുവാനും, ദൈത്യന്മാരെ വിധ്വംസിക്കുവാനും, ലോകത്തെ രക്ഷിക്കുവാനുമായി ജനിച്ചാലും. ഞാൻ പറയുന്നത് അങ്ങു ചെയ്താലും. പരമരഹസ്യമായ ഇക്കാര്യം ഭവാന്റെ പ്രസാദത്താൽ ഞാൻ പാടുന്നു. അതു ഭവാൻ വാസ്തവമാക്കിയാലും. സംഘർഷണസ്വാമിയേയും, ആത്മാവിനേയും സ്വയം സൃഷ്ടിച്ചാലും. പുത്രനായ പ്രദ്യുമ്നനേയും സൃഷ്ടിച്ചാലും. പ്രദ്യുമ്നനാൽ ശാശ്വതനായ ഭവാൻ അനിരുദ്ധനേയും സൃഷ്ടിച്ചാലും. അനിരുദ്ധൻ ലോകധാരിയും ബ്രഹ്മാവുമായ എന്റെ വിധായകനാകും. ഞാൻ വാസുദേവമയനാണല്ലോ. ഭവാൻതന്നെയാണല്ലോ എന്നെ സൃഷ്ടിച്ചത്. ആത്മാവിനെ വിഭാഗിച്ച് ഒരു ഭാഗത്താൽ ഭവാൻ മർത്ത്യത്വം സ്വീകരിച്ചാലും. അതുകൊണ്ട് വിശ്വസുഖത്തിന്നായി ദൈത്യധ്വംസം കഴിച്ച് ധർമ്മംനേടി പേരെടുത്ത് തത്ത്വത്താൽ ഭവാൻ യോഗത്തെ ഏല്ക്കുന്നതാണ്. അല്ലയോ ഭൂരിവിക്രമാ! മുനീന്ദ്രന്മാരും വാനോരും ഭൂലോകത്തിൽ ഭവാനെ അതാതു നാമങ്ങളാൽ പരമാത്മാവായ അങ്ങയെ സ്തുതിക്കുന്നതാണ്. ഭവാനിൽ ഭൂതജാലങ്ങളെല്ലാം വരം നല്കുന്ന ഭവാന്റെ ബലത്താൽ അധിവസിക്കുന്നു! അനാദിമദ്ധ്യാന്തനും, അപാരയോഗനുമായ ഭവാൻ ലോകനേതാവാണെന്ന് ബ്രഹ്മജ്ഞന്മാർ പറയുന്നു."

## 66. വിശ്വോപാഖ്യാനം - നാരായണാവതാരമഹിമാപ്രതിപാദനം

**പ്രതിപാദനം** – ഭീഷ്മൻ പറഞ്ഞു: "ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞതുകേട്ട് ലോകങ്ങൾക്ക് ഈശ്വരനായ ഭഗവാൻ ബ്രഹ്മാവിനോട് ഇപ്രകാരം സ്നിഗ്ദ്ധഗംഭീരമായ വാക്കാൽ മറുപടി പറഞ്ഞു: 'ഹേ താതാ, ഞാൻ യോഗത്താൽ നിന്റെ ഇഷ്ടം അറിഞ്ഞു. അത് അപ്രകാരം തന്നെ സംഭവിക്കും' എന്നു പറഞ്ഞ് ഭഗവാൻ മറഞ്ഞു.

അപ്പോൾ അത്ഭുതത്തോടെ ദേവർഷിമാരും ഗന്ധർവ്വന്മാരും കൗതൂഹലത്തോടെ പിതാമഹനോടു ചോദിച്ചു: 'ഹേ ഭഗവൻ, ഭവാൻ ആരെ കുമ്പിട്ടിട്ടാണ് ശ്രേഷ്ഠമായ വാക്കുകളാൽ ഇങ്ങനെ സ്തുതിച്ചത്. അവനെപ്പറ്റി അറിയുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു! ഭവാൻ പറഞ്ഞാലും.' ഇപ്രകാരം ദേവന്മാർ ചോദിച്ചപ്പോൾ പിതാമഹനായ ബ്രഹ്മാവ് ദേവർഷിഗന്ധർവ്വന്മാരോട് ഇപ്രകാരം മധുരമായി പറഞ്ഞു: 'ഹേ മഹാത്മാക്കളേ, ആരിലാണോ ഭവിഷ്യത്തും, ഭവിതവ്യവും നില്ക്കുന്നത്, ഭൂതാത്മാവും, പ്രഭുവും, പരമമായ ബ്രഹ്മപദവും ആരാണോ, പ്രസന്നനായ ആ ദേവനോടാണ് ഞാൻ സംസാരിച്ചത്. ജഗൽപ്പതിയോട് ഞാൻ ജഗത്തിന്റെ ഗുണത്തിന്നായി അർത്ഥിച്ചു. വാസുദേവൻ എന്ന പേർ കൈക്കൊണ്ട് മർത്ത്യലോകത്തിൽ ഭവാൻ വാണാലും! അസുരന്മാരെ വധിക്കുവാൻ ധരിത്രിയിൽ പിറന്നാലും യുദ്ധത്തിൽ ഭവാൻ കൊന്നുവിട്ട ദൈത്യദാനവരാക്ഷസന്മാർ നരന്മാരായി ഭൂമിയിൽ ഘോരാകാരന്മാരും മഹാബലന്മാരുമായി പിറന്നിരിക്കുന്നു. അവരെ കൊല്ലുവാൻ നരനോടുകൂടി ഭഗവാൻ നാരായണൻ മനുഷ്യജന്മമെടുത്ത് ധരിത്രിയിൽ സഞ്ചരിക്കും. ആ പുരാണമുനിസത്തമന്മാരായ നരനാരായണന്മാർ മർത്ത്യലോകത്തിൽ അമിതദ്യുതിയോടുകൂടി പിറന്ന അവരെ യുദ്ധത്തിൽ ജയിക്കുവാൻ വാനോർക്കും കഴികയില്ല. ജളന്മാരാരും ആ നരനാരായണന്മാരെ അറികയില്ല. ഞാൻ ആരുടെ മൂത്തമകനാണോ, സർവ്വലോകത്തിന്നും പ്രഭു ആരാണോ, നിങ്ങൾക്ക് അർച്ച്യനായ വാസുദേവൻ ആരാണോ അവൻ വിശ്വമഹേശ്വരനാണ്. അപ്രകാരം മർത്ത്യനായിപ്പിറന്ന അവൻ സുരമുഖ്യന്മാരേ, നിന്ദ്യനല്ല. ശംഖുചക്രഗദാധരനായി മഹാവീര്യനായിരിക്കുന്ന അവൻ സാക്ഷാൽ നാരായണനാണ്. ഇത് പരമരഹസ്യമാണ്. ഇത് പരമമായ പദമാണ്, ഇത് പരബ്രഹ്മമാണ്, ഇത് പരമമായ യശസ്സാണ്, ഇത് അവ്യക്തമായ അക്ഷരമാണ്, ഇത് നിത്യമായ മഹസ്സാണ്. പുരുഷനെന്നു പുകഴ്ത്തപ്പെടുന്നതും, ഏറ്റവും ജ്ഞേയമായതും, പരമമായ തേജസ്സായതും, പരമമായ സുഖമായതും, പരമമായ സത്യമായതും, വിശ്വകർമ്മപ്രകീർത്തിതമായതും ഇതൊ

ന്നു മാത്രമാകുന്നു. എന്നാൽ ഇന്ദ്രാദികളായ ദേവന്മാർക്കും ദൈത്യർക്കും ഭൂരിവിക്രമനായ വാസുദേവൻ നിന്ദ്യനല്ല. മർത്ത്യനാണെങ്കിലും പ്രഭുവാണ്. ഇവൻ വെറും മാനുഷനാണെന്നു പറയുന്നവൻ മന്ദബുദ്ധിയാണ്. ഹൃഷീകേശനെ നിന്ദിക്കുന്നവൻ പുരുഷാധമനാണ്. മഹാത്മാവായ ആ യോഗി മർത്ത്യസ്വരൂപം കൈക്കൊണ്ടിരിക്കുമ്പോൾ വാസുദേവനെ നിന്ദിക്കുന്നവൻ താമസനാണ്; വിഢ്ഢിയാണ്. ചരാചരാത്മാവായ ദേവൻ ശ്രീവത്സാങ്കനായ സുരോചനനാണ്. ആ പത്മനാഭനെ അറിയാത്തവനാരോ അവനാണ് താമസൻ. കിരീടകൗസ്തുഭധരനും മിത്രങ്ങൾക്ക് അഭയപ്രദനും മഹാത്മാവുമായ ദേവനെ നിന്ദിക്കുന്നവൻ വലിയ തമസ്സിൽപെട്ടുപോകും.

ഇപ്രകാരം തത്ത്വം ഗ്രഹിച്ച് ലോകങ്ങൾക്ക് ഈശ്വരേശ്വരനായി വാസുദേവനെ അറിഞ്ഞ് സുരമുഖ്യന്മാരേ, എല്ലാവരും വന്ദിക്കുവിൻ!' ഇപ്രകാരം വിശ്വാത്മാവായ ഭഗവാൻ പണ്ട് മഹർഷിസമൂഹത്തെ വിട്ടയച്ച് സ്വന്തം ആലയത്തിലേക്കു പോയി. പിന്നെ ദേവർഷിഗന്ധർവ്വാപ്സരസ്ത്രീഗണങ്ങൾ ആ ബ്രഹ്മഭാഷിതംകേട്ട് സന്തുഷ്ടരായി സ്വർഗ്ഗംപൂകി.

ഉണ്ണീ, ഞാൻ ഈ ചരിത്രം ഭാവിതാത്മാക്കളായ താപസന്മാരിൽനിന്നാണ് ഗ്രഹിച്ചത്. അവർ കൂട്ടംകൂടി ശാശ്വതനായ കൃഷ്ണന്റെ കഥ പറയുന്നതും, ജാമദഗ്ന്യനായ രാമനും, മാർക്കണ്ഡേയമഹർഷിയും, വ്യാസനും, നാരദനും, പറഞ്ഞിട്ടാണ് ഞാൻ ഈ ശ്രുതി ഗ്രഹിച്ചത്. ഇപ്രകാരം ഞാൻ പ്രഭുവും അവ്യയമൂർത്തിയുമായ കൃഷ്ണനെ കേട്ടറിഞ്ഞു. ലോകേശ്വരേശനും, മഹാത്മാവും, അവ്യയമൂർത്തിയും, ജഗത്തിന്നൊക്കെ ജനകനും ബ്രഹ്മാവുമായ വാസുദേവനും ഈ നരന്മാർക്കൊക്കെ പൂജ്യനാകാതിരിക്കുമോ?

ഹേ താതാ! ഞാനും വേദജ്ഞന്മാരായ മുനിമാരും ധന്വിയായ ആ വാസുദേവനോടു പോരാടേണ്ടെന്ന് പറഞ്ഞുതടുത്തില്ലേ? പാണ്ഡവന്മാരോടും പോരിന്ന് ചെല്ലേണ്ടെന്ന് തടുത്തില്ലേ? നീ മൗഢ്യംകൊണ്ട് അതിന്റെ ഗൗരവം അറിഞ്ഞില്ല. തീർച്ചയായും നീ ക്രൂരനാണ്. നീ അത്രയ്ക്ക് തമസ്സുകൂടിയവനാണ്. കൃഷ്ണനേയും പാണ്ഡവനായ ജിഷ്ണുവിനേയും വെറുക്കുകയാൽ നീ തീർച്ചയായും രാക്ഷസനാണ്. അല്ലാതെ നരനായ അന്യൻ നരനാരായണന്മാരെ വെറുക്കുമോ?

അതുകൊണ്ട് രാജാവേ, ഞാൻ പറയുന്നു: "ഇവൻ ശാശ്വതനാണ്, അവ്യയനാണ്, സർവ്വലോകമയനാണ്, നിത്യനാണ്, ശാസ്താവാണ്, ധാത്രീശ്വരനാണ്, ധ്രുവനാണ്, മൂന്നു ലോകവും താങ്ങി നില്ക്കുന്ന ചരാചരധരനായ പ്രഭുവാണ്, യോദ്ധാവാണ്, ജേതാവാണ്, ജയനാണ്, സർവ്വപ്രകൃതിയാണ്, ഈശ്വരനാണ്. ഇവൻ പ്രഭോ, സർവ്വമയനും, രാഗദ്വേഷങ്ങൾ വിട്ടവനുമാണ്. 'കൃഷ്ണൻ എവിടെയുണ്ടോ അവിടെ ധർമ്മമുണ്ട്, ധർമ്മം എവിടെയുണ്ടോ അവിടെ ജയമുണ്ട്.' അവന്റെ യോഗം മാഹാത്മ്യം, ആത്മഭാവം ഇവകൊണ്ട് പാണ്ഡവന്മാർ താങ്ങുള്ളവരാണ്. അവർക്കു തീർച്ചയായും ജയമുണ്ടാകും. ശ്രേയസ്കരമായ ബുദ്ധി എന്നും പാണ്ഡവർക്കു കൊടുത്തുകൊണ്ട് യുദ്ധത്തിന്നു ബലം വർദ്ധിപ്പിച്ച് ഭയങ്ങളിൽനിന്ന് അവൻ പാണ്ഡവന്മാരെ രക്ഷിക്കുന്നു. സർവ്വഭൂതമയനും, ശിവനും, ശാശ്വതനുമായ ദേവനാണ് വാസുദേവനെന്ന് നീ ധരിച്ചാലും. നീ ചോദിച്ചതിന്ന് ഉത്തരമാണ് ഞാൻ ഈ പറഞ്ഞത്. ബ്രാഹ്മണക്ഷത്രിയവൈശ്യന്മാരും, ശൂദ്രന്മാരും സ്വകർമ്മംകൊണ്ട് ഇവനെ പൂജിച്ച് അർപ്പിച്ചു പോരുന്നു. ദ്വാപരയുഗത്തിന്റെ അറുതിയിൽ, കലികാലത്തിന്റെ തുടർച്ചയിൽ സാത്ത്വതക്രമംചേർന്ന അവനെ സങ്കർഷണൻ വാഴ്ത്തി. ഈ വാസുദേവൻ ദേവമനുഷ്യലോകം സമുദ്രകക്ഷ്യാവൃതമായി പട്ടണങ്ങളോടുകൂടി യുഗംതോറും മാനുഷാവാസമാക്കി നന്നായി ചമയ്ക്കുന്നതാണ്."

## 67. വിശ്വോപാഖ്യാനം – ശ്രീകൃഷ്ണഭഗവാന്റെ മഹിമ

**മഹിമ –** ദുര്യോധനൻ പറഞ്ഞു: "വാസുദേവൻ പാരിൽ എങ്ങും പ്രസിദ്ധമായ പരമമായ ഭൂതമാണല്ലോ. അവന്റെ വരവും നില്പും കേൾക്കുവാൻ എനിക്കു വളരെ ആഗ്രഹമുണ്ട് പിതാമഹാ!" ഭീഷ്മൻ പറഞ്ഞു: "വാസുദേവൻ പരമമായ ഭൂതമാണ്. സർവ്വദൈവതങ്ങൾക്കും ദൈവതമാണ്. പങ്കജാക്ഷൻ ഒഴികെ ഒന്നും ഞാൻ കാണുന്നില്ല. ഭരതർഷഭാ! മാർക്കണ്ഡേയൻ ഗോവിന്ദന്റെ പരമാത്ഭുതത്തെ കഥിക്കുന്നു. ഭൂതങ്ങളുടെയെല്ലാം ഭൂതാത്മാവാകുന്നത് ആ മഹാനായ പുരുഷോത്തമനാണ്.

അംഭസ്സ്, വായു, തേജസ്സ് ഈ മൂന്നും ഭൂമിദേവിയെ ചമച്ച്, സർവ്വലോകേശ്വരനായ പ്രഭു സൃഷ്ടിച്ചു. അംഭസ്സിൽ പുരുഷോത്തമൻ ശയനംചെയ്തു. അവിടെ സർവ്വതേജോമയനായ ദേവൻ അതിൽ യോഗത്താൽ ഉറങ്ങി. മുഖത്താൽ അഗ്നിയെ തീർത്തു. പ്രാണനാൽ വായുവിനേയും തീർത്തു. പിന്നെ അച്യുതൻ സരസ്വതിയേയും, ശ്രുതിയേയും മനസ്സുകൊണ്ടു തീർത്തു. ഇവൻ മുമ്പേ വിശ്വം തീർത്തു. പിന്നെ വാനവരേയും മുനിമാരേയും തീർത്തു. മരണത്തേയും മൃത്യുവിനേയും തീർത്തു. ലോകർക്ക് ഉല്പത്തിയും നാശവും തീർത്തു. ഇവൻ ധർമ്മമാണ്. ധർമ്മവിത്താണ്. വരദനാണ്. സർവ്വകാമദനാണ്. കർത്താവും കാര്യവും ഇവനാണ്. പൂർവ്വദേവനാണ്. സ്വയംപ്രഭുവാണ്. ഭൂതവും ഭവ്യവും ഭവിഷ്യത്തും ഇവനാണ്. മുമ്പ് ജനാർദ്ദനൻ രണ്ട് സന്ധ്യകളേയും, ദിക്കുകളേയും, നിയമങ്ങളേയും സൃഷ്ടിച്ചു. ഗോവിന്ദൻ മുനിമാരേയും, തപസ്സിനേയും സൃഷ്ടിച്ചു. ജഗൽസ്രഷ്ടാവിനേയും അവ്യയനായ ആ പ്രഭു സൃഷ്ടിച്ചു. എല്ലാറ്റിന്നും അഗ്രജനായി സങ്കർഷണനെ കല്പിച്ചു. അങ്ങനെ സനാതനനായ ദേവദേവനായി നാരായണൻ അങ്ങ് ഉണ്ടായി. അവന്റെ നാഭിയിൽ ലോകകാരണമായ പത്മം ഉണ്ടായി ബ്രഹ്മാവ് അതിൽ ഉണ്ടായി. അവനിൽനിന്ന് ഈ പ്രജാവ്രജം ഉണ്ടായി. പിന്നെ അനന്തൻ എന്ന വിശ്വമൂർത്തിയെ സൃഷ്ടിച്ചു. അവൻ കുന്നുകളോടുകൂടിയ ഈ ധരാതലം സൂക്ഷിച്ചുവരുന്നു. ധ്യാനത്താൽ വിപ്രന്മാർ ഓജസ്വിയായ അവനെ അറിയുന്നു.

കർണ്ണസ്രോതസ്സിലുണ്ടായ മധു എന്ന അസുരേന്ദ്രനെ ഉഗ്രനും അത്യുഗ്രകർമ്മാവുമായ ആ ഉഗ്രബുദ്ധിയെ അപ്പോൾ ബ്രഹ്മസംഭാവനയ്ക്കായി പുരുഷോത്തമൻ വധിച്ചു. അവനെ കൊല്ലുകയാൽ ഉണ്ണീ, ദുര്യോധനാ, ദേവദാനവമാനവന്മാരും മുനിമാരും മുകുന്ദനെ മധുസൂദനൻ എന്നു വിളിക്കുന്നു. വരാഹൻ, സിംഹം, അപ്രകാരം ത്രിവിക്രമഗതി, പ്രഭു ഇങ്ങനേയും ആ ദേവനെ അറിയുന്നു. ഇവൻ പിതാവും മാതാവും ജീവികൾക്കൊക്കെ ഹരിയുമാണ്. പങ്കജാക്ഷനെ ഒഴിച്ച് ഒന്നും ഭവിച്ചില്ല; ഭവിക്കയുമില്ല.

മുഖത്താൽ ബ്രാഹ്മണരേയും, കൈയാൽ ക്ഷത്രിയരേയും, തുടയാൽ വൈശ്യരേയും, പാദത്താൽ ശൂദ്രരേയും തീർത്തു. തപോനിയതനായ ദേവൻ ദേവികൾക്കൊക്കെ ആശ്രയമാണ്. ബ്രഹ്മാത്മാവിനെ, അമാവാസിപൗർണ്ണമാസികളിൽ വേണ്ടപോലെ യോഗാത്മാവായ കേശവനെ അർച്ചിച്ചാൽ മുക്തിനേടാം. കേശവൻ പരമമായ തേജസ്സാണ്. എല്ലാ ലോകങ്ങൾക്കും പിതാമഹനാണ്. ഇപ്രകാരമാണ് രാജാവേ, ഹൃഷീകേശനെ മുനിമാർ പുകഴ്ത്തുന്നത്. ഇപ്രകാരം ഇവൻ ആചാര്യനാണ്, ഗുരുവാണ്, അച്യുതനാണ്. (നാശമില്ലാത്തവൻ) ഇവൻ കനിഞ്ഞാൽ വിശ്വങ്ങളൊക്കെ വെന്നതുതന്നെ എന്നു നീ ധരിക്കണം. ഭയത്തിൽ ഈ കേശവനെ ശരണംപ്രാപിക്കുന്നവൻ ഇത് നിത്യവും പാരായണംചെയ്താൽ സ്വസ്തിമാൻ സുഖിയാകും. കൃഷ്ണനെ ശരണം പ്രാപിച്ചാൽ മാനവന്മാർ മോഹിക്കുകയില്ല. മഹാഭയത്തിൽപ്പെട്ടവരെ നിത്യവും ജനാർദ്ദനൻ രക്ഷിക്കും. ഹേ, ഭാരതാ, ധർമ്മജൻ സത്യസ്ഥിതിയിൽ സർവ്വാത്മനാ മഹാത്മാവായ കേശവനെ കണ്ടു. ആ രാജാവ് അവനെ ശരണംപ്രാപിച്ചു."

## 68. വിശ്വോപാഖ്യാനം – കൃഷ്ണാർജ്ജുനമഹിമയെപ്പറ്റി ബ്രഹ്മഭൂതസ്തോത്രം

**യെപ്പറ്റി ബ്രഹ്മഭൂതസ്തോത്രം –** ഭീഷ്മൻ പറഞ്ഞു: "ഹേ, മഹാരാജാവേ, ബ്രഹ്മഭൂതമായ ഈ സ്തവം ഭവാൻ കേട്ടാലും. പണ്ട് ദേവന്മാരായ ബ്രഹ്മർഷികൾ ഭൂമിയിൽ ചൊല്ലി പ്രസിദ്ധിയാർജ്ജിച്ചതാണ് ഈ സ്തവം.

"സാദ്ധ്യന്മാർക്കും സുരന്മാർക്കും
വിണ്ണിൽ ദേവേശ്വരൻ പ്രഭു
ലോകഭാവന ഭാവജ്ഞ-
നെന്നു നാരദനോതിനാൻ.

ഭൂതഭവ്യഭവിഷ്യത്തായ്
മാർക്കണ്ഡേയനുമോതിനാൻ
യജ്ഞത്തിൽ യജ്ഞമായിട്ടും
തപസ്സിൽ തപമായുമേ.

ദേവകൾക്കും ദേവനെന്ന്
ഭഗവാൻ ഭൃഗു ചൊല്ലിനാൻ
പുരാണം പരമം വിഷ്ണോ,
അങ്ങതൻ രൂപമിങ്ങനെ.

വാസുദേവൻ വസുക്കൾക്കും
ഇന്ദ്രന്നാ നില നല്കിയോൻ
ദേവകൾക്കും ദേവനായി
ചൊല്ലുന്നൂ വ്യാസമാമുനി.

പ്രജാസൃഷ്ടി നടക്കുമ്പോൾ
ദക്ഷനാകും പ്രജാപതി
ലോകസ്രഷ്ടാവു നീതന്നെ-
യെന്നംഗിരസ്സുമോതിനാൻ.

നിൻമെയ്യിലുണ്ടാമവ്യക്തം
വ്യക്തം നിന്നുള്ളിലുള്ളതാം
വാനോർ നിൻ സന്തതികളാ-
ണെന്നു ദേവലനോതിനാൻ.

ശിരസ്സാൽ വിണ്ണു സമ്പൂർണ്ണം
കൈകളാൽ മന്നുമങ്ങനെ.
മുപ്പാരും നിൻ കുക്ഷിയത്രേ!
നീ സനാതനനാം പുമാൻ!

തപസ്സിദ്ധജനം നിന്നെ-
യേവമല്ലോ ധരിപ്പതും.
ആത്മദർശനസംതൃപ്ത-
യോഗികൾക്കങ്ങു സമ്മതൻ!

യുദ്ധത്തിൽ പിന്മടങ്ങാത്ത
ശ്രേഷ്ഠരാജർഷിമാർക്കഹോ!
ധർമ്മപ്രധാനന്മാർക്കെല്ലാം
ഗതി നീതാൻ ജനാർദ്ദന!

സനൽക്കുമാരാദ്യന്മാരാം
യോഗവിത്തുക്കളൊക്കെയും
പൂജിപ്പു ഭഗവാനാകും
ഹൃഷീകേശനെ നിത്യവും.'

ഉണ്ണീ, ദുര്യോധനാ, നിന്നോട് ഞാൻ വിസ്താരച്ചുരുക്കമായി കൃഷ്ണന്റെ തത്ത്വങ്ങളൊക്കെ പറഞ്ഞു. നീ നന്ദിയോടുകൂടി കൃഷ്ണനെ സേവിക്കുക."

സഞ്ജയൻ പറഞ്ഞു: "ഹേ, രാജാവേ, നിന്റെ മകൻ മഹാപുണ്യമായ ഈ ചരിത്രം കേട്ട് കൃഷ്ണനേയും അതോടൊപ്പം വീരപാണ്ഡവന്മാരേയും ബഹുമാനിച്ചു. വീണ്ടും ശാന്തനവനായ ഭീഷ്മൻ അവനോടു പറഞ്ഞു: 'നീ മഹാത്മാവായ കൃഷ്ണന്റെ മാഹാത്മ്യം കേട്ടുവല്ലോ. നരന്റേയും ചരിത്രം കേട്ടില്ലേ? ഇപ്പോൾ നീ ചോദിച്ച കാര്യത്തിൽ സംശയം തീർന്നുവോ? നരനാരായണർഷികൾ നരരായിപ്പിറക്കുവാനുള്ള കാരണവും ഗ്രഹിച്ചില്ലേ? പോരിൽ എന്നും അവർ അവദ്ധ്യന്മാരാണ്. പാണ്ഡവന്മാരെ കൊല്ലുവാൻ ആർക്കും സാദ്ധ്യമല്ല. കീർത്തിമാന്മാരായ പാണ്ഡവന്മാരിൽ പ്രീതിയുറച്ചവനാണ് കൃഷ്ണൻ. അതുകൊണ്ട് ഹേ വീരാ, ഞാൻ പറയുന്നു, നീ പാണ്ഡുപുത്രന്മാരുമായി യോജിക്കുക! സന്ധിയാവുക! ബലവാന്മാരായ ഭ്രാതാക്കളോടുകൂടി നീ ഭൂമി ഭരിക്കൂ! വശിയായി ഭവിക്കൂ! നരനാരായണന്മാരെ നിരസിച്ചാൽ നശിക്കുകതന്നെ ചെയ്യും.' ഇപ്രകാരം പറഞ്ഞ് ഹേ, ധൃതരാഷ്ട്രാ! നിന്റെ അച്ഛൻ മൗനം ഭജിച്ചു. പിന്നെ ദുര്യോധനനെ പറഞ്ഞുവിട്ട് മെത്തയിൽ കയറിക്കിടന്നു. ദുര്യോധനൻ ആ മഹാത്മാവിനെ കൈകൂപ്പി, ശിബിരത്തിലേക്ക് തിരിച്ചു. വെള്ളമെത്തയിൽക്കിടന്ന് രാജാവ് ഉറങ്ങി."

**69. അഞ്ചാംദിവസത്തെ യുദ്ധാരംഭം – കൗരവന്മാരുടെ മകരവ്യൂഹവും പാണ്ഡവന്മാരുടെ ശ്യേനവ്യൂഹവും പുറപ്പെടുന്നു** – സഞ്ജയൻ പറഞ്ഞു: "ആ രാത്രി കഴിഞ്ഞു. സൂര്യദേവൻ ഉദിച്ചു. പട രണ്ടും പരസ്പരം പടവെട്ടാൻ അടുത്തു. തമ്മിൽക്കൊല്ലുവാൻ മുതിരുന്ന അവർ ചൊടിച്ചുകയറി. യുദ്ധത്തിൽ അവർ പരസ്പരം നോക്കിക്കണ്ടു. പ്രഹൃഷ്ടന്മാരും പ്രഹാരികളുമാണ് അവർ. പാണ്ഡവന്മാരും കൗരവന്മാരും ചൊടിയോടുകൂടി വ്യൂഹംകെട്ടി. ഇതൊക്കെ ഭവാന്റെ ദുർമ്മന്ത്രത്തിന്റെ ഫലമാണു രാജാവേ!

ഭീഷ്മൻ ചുറ്റും മകരവ്യൂഹം രക്ഷിച്ചു. അപ്രകാരം പാണ്ഡവരും അവരുടെ വ്യൂഹം കാത്തു. അപ്പോൾ ഭവാന്റെ അച്ഛനായ ദേവവ്രതൻ വളരെ രഥങ്ങളോടുകൂടി ഇറങ്ങി. ഭാഗം നോക്കി പറ്റിനിന്ന് മറ്റുപേരും എതിർത്തു. തേര്, കാലാൾ, ആന, കുതിര ഇവയൊക്കെ ഒപ്പം പോരിന്നൊരുങ്ങി. അവരെ മഹാന്മാരായ പാണ്ഡവന്മാർ കണ്ടു. പോരിൽ ദുർജ്ജയമായ ശ്യേനവ്യൂഹം അവർ ചമച്ചു. ആ ശ്യേനവ്യൂഹമുഖത്തിൽ മഹാബലനായ ഭീമസേനൻ ശോഭിച്ചു. ശിഖണ്ഡിയും, ധൃഷ്ടദ്യുമ്നനും ശ്യേനന്റെ ദൃഷ്ടികളായി നിന്നു. അതിന്റെ തലയായി സത്യവിക്രമനായ സാത്യകി നിന്നു. ഗാണ്ഡീവം വില്ലുലച്ച് അർജ്ജുനൻ കഴുത്തിലായി നിന്നു. വാമപക്ഷമായി അക്ഷൗഹിണിയോടുകൂടി പുത്രനോടുകൂടിയ ദ്രുപദൻ നിന്നു. വലത്തെ പക്ഷമായി അക്ഷൗഹിണിയോടുകൂടി കേകയേശ്വരനും നിന്നു. പൃഷ്ഠഭാഗത്തായി ദ്രൗപദേയന്മാരും വീര്യവാനായ അഭിമന്യുവും നിന്നു. ധീമാനായ യുധിഷ്ഠിരരാജാവ് പിൻഭാഗത്തായുംനിന്നു. കൂടെ യമഭ്രാതാക്കളും നിന്നു.

മകരത്തിന്റെ മുഖംനോക്കി പോരിൽ മാരുതി കയറി, ഭീഷ്മനോട് ഏറ്റ് ശരവർഷംകൊണ്ടു മൂടി. ഉടനെ ഭീഷ്മൻ മഹാസ്ത്രങ്ങൾ എടുത്ത് എയ്തു. ആ മഹായുദ്ധത്തിൽ പാണ്ഡവപ്പട മോഹിച്ചുപോയോ എന്നു തോന്നിപ്പോയി. പട ഒന്നുലയുന്ന നേരത്ത് ബദ്ധപ്പെട്ട് അർജ്ജുനൻ പടത്തലയ്ക്കൽ വിശിഖപടലം ഭീഷ്മനിൽ വർഷിച്ചു. ഭീഷ്മൻ തൂകുന്ന അസ്ത്രങ്ങൾ സംഗരത്തിൽ തടുത്ത് ഹൃഷ്ടമായ സ്വബലത്തോടുംകൂടി യുദ്ധത്തിനെത്തി. അപ്പോൾ ദുര്യോധനരാജാവ് ഭാരദ്വാജനോട് മുമ്പുണ്ടായ

ആ ബലധ്വംസം കണ്ടും ആ ബലവാൻ ഭ്രാതാക്കളെ കൊന്നത് ഓർത്തും വെമ്പലോടുകൂടി പറഞ്ഞു:

'ഹേ, ആചാര്യാ! ഭവാൻ എനിക്ക് എന്നും ഹിതാർത്ഥിയാണല്ലോ. ഞങ്ങൾ ഭവാന്റെയും, ഭീഷ്മപിതാമഹന്റെയും ആശ്രയത്താൽ പോരിൽ ദേവന്മാരെപ്പോലും ജയിക്കുവാൻ പോന്നവരാണ്. അതിൽ യാതൊരു സംശയവുമില്ല. പിന്നെയുണ്ടോ ഹീനവീര്യ പരാക്രമികളായ പാർത്ഥന്മാരെ വെല്ലുവാൻ ഞങ്ങൾക്കു പ്രയാസം! പാണ്ഡവന്മാരെ കൊല്ലുവാൻ പറ്റിയവിധം ഭവാൻ യത്നിച്ചാലും.' ഇപ്രകാരം ഭവാന്റെ പുത്രൻ പറഞ്ഞതു കേട്ട് ദ്രോണൻ പാണ്ഡവപ്പടയെ, ശൈനേയൻ കണ്ടുനില്ക്കെത്തന്നെ, ഭേദിച്ചു. ഉടനെ സാത്യകി ചെന്ന് ദ്രോണനെ തടുത്തു. അവർതമ്മിൽ പിന്നെ മഹാഘോരവും, ഭയങ്കരവുമായ പോരാട്ടം നടന്നു. പോരിൽ സാത്യകിയെ ക്രുദ്ധനായ ഭാരദ്വാജൻ പൂണെല്ലിന്മേൽ പത്തു കൂർത്തുമൂർത്ത അമ്പുകൾ എയ്ത്, മന്ദഹസിച്ചു. ഉടനെ ഭീമസേനൻ ചൊടിച്ച് പാഞ്ഞുചെന്ന് ദ്രോണനെ എയ്തു. ശസ്ത്രജ്ഞനായ ദ്രോണനിൽനിന്ന് ശൈനേയന്ന് അതു രക്ഷയായി. ഉടനെ ദ്രോണനും, ഭീഷ്മനും, ശല്യനും ചേർന്ന് ക്രുദ്ധരായി ഭീമനെ ശരവർഷംകൊണ്ടു മൂടി. ഉടനെ ചൊടിച്ച് കാർഷ്ണിയും, കൃഷ്ണാപുത്രന്മാരും കൂർത്തുമൂർത്ത ശരങ്ങൾ എയ്ത് ആ ആയുധധാരികളെ പീഡിപ്പിച്ചു.

ചൊടിച്ച് ഭീഷ്മദ്രോണന്മാർ ശരങ്ങൾ എടുത്തപ്പോൾ ആ മഹാഹവത്തിൽ മഹേഷ്വാസനായ ശിഖണ്ഡി ചെന്നേറ്റു. മേഘധ്വനിയോടുകൂടി വീരനായ ശിഖണ്ഡി ചാപം എടുത്ത് സൂര്യൻ പോലും മറയുന്നവിധം ബാണം പൊഴിച്ചു. ശിഖണ്ഡിയോടടുത്ത സമയത്ത് ഭരതന്മാരുടെ ആ പിതാമഹൻ സമരരംഗത്തിൽനിന്ന് പിൻവാങ്ങി. ശിഖണ്ഡി മുമ്പ് പെണ്ണായിരുന്നു, എന്നറിയാവുന്നതുകൊണ്ടാണ് പിൻവാങ്ങിയത്. അപ്പോൾ ദ്രോണൻ ശിഖണ്ഡിയോട് ഏറ്റു. ഭീഷ്മന്നു തുണയായി നിന്റെ പുത്രൻ ചൊല്ലിവിട്ട ദ്രോണൻ ചൊടിച്ച് ശിഖണ്ഡിയോടടുത്തു. അസ്ത്രജ്ഞനായ ദ്രോണനോട് അടുത്തപ്പോൾ ശിഖണ്ഡി പ്രളയാഗ്നിപോലെ ക്രൂരനായ അവനെക്കണ്ടു പേടിച്ച് ഒഴിച്ചു. പിന്നെ വലിയ പടയോടുകൂടി ഭവാന്റെ പുത്രൻ കീർത്തികൊതിച്ചു ഭീഷ്മനെച്ചെന്ന് രക്ഷിച്ചു.

ഇപ്രകാരം പാർത്ഥനെ മുമ്പിലാക്കിയ പാണ്ഡവരും ഭീഷ്മന്റെ നേർക്കു ചെന്നു. ജയത്തിൽ ദൃഢമായ നിശ്ചയം പാണ്ഡവർക്കുണ്ടായിരുന്നു. അങ്ങനെ ആ യുദ്ധം ദേവാസുരയുദ്ധംപോലെ ഘോരമായിത്തീർന്നു. ജയവും പോരിൽ വലിയ കീർത്തിയും കാംക്ഷിച്ച് അവർ ഭയങ്കരമായി പോരാടി."

**70. സങ്കുലയുദ്ധം - ഭീഷ്മനും ഭീമനും തമ്മിൽ നടന്ന തുമുലമായ യുദ്ധം** - സഞ്ജയൻ പറഞ്ഞു: "പിന്നെ ശാന്തനവനായ ഭീഷ്മൻ ബഹളമായ പോരാട്ടം തുടർന്നു. നിന്റെ മക്കളെ ഭീമസേനഭയത്തിൽനിന്ന് രക്ഷിക്കുവാനുള്ള ആ പോരാട്ടത്തിൽ ഭയങ്കരമായ നാശം സംഭവിച്ചു. പൂർവ്വാഹ്നത്തിൽ രാജാക്കന്മാർ തമ്മിലുള്ള യുദ്ധം മുറുകി. കുരുക്കളും പാണ്ഡവരും പരസ്പരം കൈമെയ് മറന്നു പോരാടി. ആ മഹാബഹളമായ പോര് ഭീഷണമായി മൂത്തപ്പോൾ ആകാശത്തിൽ തിങ്ങിവിങ്ങുന്ന മഹാഘോഷം മുഴങ്ങി. ആന ആർക്കുന്ന ശബ്ദവും അശ്വങ്ങളുടെ ഹ്രേഷിതഘോഷങ്ങളും ശംഖഭേരിധ്വനികളുമായി മഹാബഹളമായി. വിജയേച്ഛുക്കളും വിജയത്തിന്ന് വിക്രമിക്കുന്നവരുമായ ആ മഹാബലന്മാർ തൊഴുത്തിൽ കാളകൾപോലെ അന്യോന്യം എതിർത്തു. കൂർത്തുമൂർത്ത അമ്പേറ്റ് പോരിൽ തലയറ്റു നിലത്തു വീഴുമ്പോൾ ആകാശത്തുനിന്ന് ശിലാവർഷം പതിക്കുന്നതു പോലെയുള്ള ചടപടാശബ്ദം മുഴങ്ങി.

കുണ്ഡലങ്ങളും തലപ്പാവുകളുമണിഞ്ഞ് പൊന്നണിഞ്ഞ തലകൾ അവിടെ അസംഖ്യം വീണുകിടക്കുന്നതായിക്കണ്ടു. കത്തിയമ്പേറ്റ് അറ്റുപോയ ദേഹങ്ങൾ, വില്ലെടുത്ത കൈകൾ, ഭംഗിയായി അംഗദങ്ങൾ ധരിച്ച കൈകൾ എന്നിവകൊണ്ട് ധരാതലം മൂടി. ചട്ടയിട്ട ദേഹങ്ങൾ, കോപ്പുകളണിഞ്ഞ കൈത്തലങ്ങൾ, ശുഭമായി തുടുത്ത കണ്ണുകളോടുകൂടിയ തിങ്കൾപ്രഭമായ മുഖങ്ങൾ, ഗജങ്ങളുടെയും കുതിരകളുടേയും മനുഷ്യരുടേയും ഉടലുകൾ ഇവ ചിന്നി ഭൂമുഖം വിരിച്ചമട്ടിൽ മുഹൂർത്തസമയം കൊണ്ടു മൂടി. ശസ്ത്രങ്ങളാകുന്ന മിന്നൽക്കൊടികൾ മിന്നുന്ന ധൂമപടലമാകുന്ന മേഘപടലങ്ങളുടെ ഇടയിൽനിന്ന് ആയുധങ്ങൾ തട്ടിമുട്ടുമ്പോൾ ഉണ്ടാകുന്ന ത്ഡണത്ഡണൽക്കാരവും രടിതവുമാകുന്ന ഇടിമുഴക്കം മാറ്റൊലിക്കൊണ്ടു. ചോരനീരൊഴുകുന്ന ആ ബഹളമായ പോര് കുരുക്കളും പാണ്ഡവരും തമ്മിൽ ഭയങ്കരമായി മുറുകി.

രോമാഞ്ചമഞ്ചുന്ന ആ ബഹളഭീമമായ യുദ്ധത്തിൽ മദോദ്ധതരായ ക്ഷത്രിയന്മാർ പരസ്പരം ശരങ്ങൾ വർഷിച്ചു. ആനകൾ ശരവർഷമേറ്റ് സഹിക്കവയ്യാത്ത വേദനയോടെ അലറി. ഇങ്ങനെ രണ്ടുകൂട്ടരിലും ഭയങ്കരമായ ബഹളമുണ്ടായി. ചൊടിച്ച് ഓജസ്സുകൂടിയ ധീരന്മാരായ വീരന്മാരുടെ ഇടയിൽ ധാരാളം ധനുർജ്ജ്യാതലഘോഷങ്ങൾകൊണ്ട് ഒന്നും അറിയാത്തമട്ടായി. ചോരനീരൊഴുകി നില്ക്കുന്ന അളവിൽ തലപോയ കബന്ധങ്ങൾ നിശ്ചലമായി നിന്നു. പോരിൽ വൈരിവധത്തിന്നായി ശത്രുക്കൾ പരസ്പരം എതിർത്തേറ്റു.

അമ്പ്, വാൾ, വേൽ, ഗദ ഇവകൊണ്ട് ഓജസ്സിയന്ന പരിഘബാഹുക്കളായ യോദ്ധാക്കൾ പരസ്പരം വെട്ടിമരിച്ചു. നിരങ്കുശങ്ങളായി അമ്പേറ്റ ആനകൾ അങ്ങുമിങ്ങും ഓടി. സാദിമാർ ചത്ത കുതിരകൾ പത്തുദിക്കിലേക്കും ഓടി. ചിലർ ചാടിപ്പിടഞ്ഞ് അമ്പേറ്റ് ആർത്തിപ്പെട്ടു വീഴുകയും ചിലർ എഴുന്നേറ്റ് ഓടുകയും ചെയ്തു. നിന്റെ കൂട്ടർക്കും ശത്രുക്കൾക്കും ഈ നാശത്തിൽ ഒരു അന്തരവുമുണ്ടായില്ല. തലയറ്റ വാഹനങ്ങൾ, വില്ലുകൾ, പരിഘം, മുറിഞ്ഞ കൈകൾ, കാലുകൾ, തുടകൾ, പാദങ്ങൾ, ഭൂഷണങ്ങൾ, തോൾവളകൾ എന്നിവ പലമാതിരി കൂട്ടമായി അവിടവിടെ കിടക്കുന്നതായി ഭീഷ്മഭീമന്മാർ യുദ്ധംവെട്ടുന്ന രണാങ്കണത്തിൽ കാണപ്പെട്ടു. ഓടുന്ന കുതിരകളും പിൻതിരിഞ്ഞ് ഓടുന്ന ആനകളും ഒപ്പമായി ശബ്ദിക്കുന്ന അശ്വങ്ങളും തിരിച്ചോടിക്കുന്ന രഥങ്ങളും ഒപ്പമായി. ഇങ്ങനെ കൂട്ടമായി അങ്ങുമിങ്ങും കാണപ്പെട്ടു. പ്രാസം, വാൾ, ഗദ, മൂർച്ചകൂടിയ അമ്പ് ഇവകൊണ്ട് കാലന്റെ വരവിൽ ക്ഷത്രിയന്മാർ പരസ്പരം കൊല്ലുകയായി. ദ്വന്ദ്വയുദ്ധ വിചക്ഷണരായ ചിലർ ഇരുമ്പുലക്കപോലുള്ള കൈകളാൽ പൊരുതുവാൻ തുടങ്ങി. മുഷ്ടികൊണ്ടും മുട്ടുകൊണ്ടും കൈത്തലംകൊണ്ടും വീരന്മാരായ നിന്റെ കൂട്ടർ പാണ്ഡവവീരന്മാരോട് തമ്മിൽത്തമ്മിൽ പ്രഹരിച്ചു. വീണിട്ടും വീഴുന്നതായിട്ടും പിടഞ്ഞിട്ടും ധരാതലത്തിൽ പരസ്പരം നടന്ന യുദ്ധം ഭയങ്കരമായി.

തേർപോയ തേരാളികൾ വലിയ വാൾ കൈയിലെടുത്ത് പരസ്പരം ഓങ്ങി അന്യോന്യം പാഞ്ഞടുക്കുകയായി. അപ്പോൾ കലിംഗക്കൂട്ടത്തോടുകൂടിയ ദുര്യോധനരാജാവ് ഭീഷ്മനെ മുമ്പിലാക്കി പാണ്ഡവരോട് ചെന്ന് ഏറ്റു. ഇപ്രകാരം മിക്കവാറും പാണ്ഡവന്മാരൊക്കെ ഭീമനെ ചുറ്റിനിന്നു ചൊടിച്ച് ഭീഷ്മനോട് ഏറ്റു. പിന്നെ യുദ്ധം മുഴുത്തു."

**71. സങ്കുലയുദ്ധം - ഭീഷ്മാർജ്ജുനാദിവീരന്മാരുടെ ഘോരയുദ്ധം** - സഞ്ജയൻ പറഞ്ഞു: "ഭ്രാതാക്കളും മറ്റു രാജാക്കളും ഭീഷ്മനോട് ഏറ്റതായിക്കണ്ട് ധനഞ്ജയൻ അസ്ത്രവുമേന്തി ഗാംഗേയന്റെ നേർക്കുചെന്നു. പാഞ്ചജന്യസ്വനവും ദിവ്യമായ ഗാണ്ഡീവത്തിന്റെ ഘോഷവും പാർത്ഥന്റെ കൊടിയും കൂടിച്ചേർന്നു കണ്ടപ്പോൾ ഞങ്ങളൊക്കെ ഭയപ്പെട്ടുപോയി. ആകാശത്തിൽ സിംഹലാംഗുലം, ജ്വലിക്കുന്ന മലപോലെയും വൃക്ഷങ്ങളിൽ തങ്ങാതെ നാനാവർണ്ണത്തിൽ, ചിത്രരൂപമായി, ദിവ്യമായ വാനരചിഹ്നത്തോടുകൂടിയ ഗാണ്ഡീവിയുടെ വലിയ കൊടിയും അഭ്രമദ്ധ്യത്തിൽ മിന്നുന്ന മിന്നൽക്കൊടിപോലെ ആകാശത്തിൽ വെട്ടിത്തിളങ്ങുന്നതായി ഞങ്ങൾ കണ്ടു. ആ പെരുംപോരിൽ രുക്മപൃഷ്ഠമായ ഗാണ്ഡീവവും ഭടന്മാർ കണ്ടു. ഗർജ്ജിക്കുന്ന ശക്രഗർജ്ജിതംപോലെ നിന്റെ സൈന്യത്തെ മുടിക്കുന്ന ആ വീരന്റെ കൈത്തലഘോഷവും

ഞങ്ങൾ കേട്ടു. ഇടിമിന്നലോടുകൂടി വലിയ കാറ്റടിക്കുമ്പോൾ കാർമേഘപടലംപോലെ ചീറുന്ന ശരവർഷംകൊണ്ട് ദിക്കുകളൊക്കെ മൂടി. അങ്ങനെ ഗാംഗേയനോട് ഭൈരവാസ്ത്രനായ ധനഞ്ജയൻ എതിർത്തേറ്റു. അസ്ത്രമോഹിതരായ ഈയുള്ളവർ ദിക്കുകൾ അറിയാത്തവിധം കുഴങ്ങിപ്പോയി. കുതിര ചത്ത്, ഉള്ളു കെട്ട്, ശ്രാന്തവാഹന്മാരായ സാദികൾ പരുങ്ങി. തമ്മിൽ കൂട്ടിമുട്ടിയലഞ്ഞിട്ടും നിന്റെ യോധന്മാർ അലഞ്ഞു. നിന്റെ മക്കളോടുകൂടി അവർ ഭീഷ്മന്റെയരികിൽ പറ്റിനിന്നു. അവർക്ക് രണത്തിൽ ഭീഷ്മൻ ആർത്തത്രാണനായിത്തീർന്നു.

പേടിച്ച് തേരിൽനിന്ന് രഥയോധികൾ ചാടി. അശ്വത്തിൽനിന്ന് അശ്വയോധന്മാരും ഭൂമിയിൽനിന്ന് കാലാൾജനങ്ങളും ഗാണ്ഡീവധ്വനി കേട്ട് പേടിച്ചു. സൈന്യങ്ങളൊക്കെ ചുളുങ്ങിപ്പോയി.

അപ്പോൾ ഓടുന്ന കാംബോജാശ്വങ്ങളോടുകൂടിയും, ഗോപായനാഖ്യന്മാരായ ഗോപാലപ്പടയോടുകൂടിയും, മദ്രസൗവീരഗാന്ധാരത്രിഗർത്തപ്പടയോടുകൂടിയും, കലിംഗശ്രേഷ്ഠന്മാരോടുകൂടിയും കലിംഗരാജാവും, നാനാരത്നഗണങ്ങളോടു ചേർന്നവനും, ദുശ്ശാസനനെ മുന്നിൽ നടത്തുന്നവനുമായ ജയദ്രഥരാജാവും, മറ്റു രാജാക്കന്മാരോടുകൂടി മറ്റുള്ള കുതിരപ്പടകളും ചേർന്നു നിന്റെ പുത്രൻ അയച്ച പതിന്നാലായിരം വീരന്മാർ, ആ സൗബലേയന്നു ചുറ്റുമായി. രഥവാഹം തിരിഞ്ഞ നിന്റെ ആൾക്കാർ, എല്ലാവരുംചേർന്ന് അർജ്ജുനനോടു പോരിന്നേറ്റു.

തേര്, ആന, കുതിരകൾ, ആൾക്കാർ ഇവരുടെ പദാഘാതമേറ്റു പൊങ്ങുന്ന പൊടി വലിയ കാർമേഘപടലംപോലെ ആകാശത്തു പൊങ്ങി. ആ പെരുംപട ഘോരമായിത്തീർന്നു. ആന, തേർ, അശ്വം ഇവയിൽ ഇരിക്കുന്ന തോമരം, പ്രാസം എന്നിവ കൈയിലേന്തിയ യോദ്ധാക്കൾചേർന്ന ആ പെരുംപട പാർത്ഥനോട് ഏറ്റു.

കാശിരാജാവിനോട് അവന്തിരാജാവ്, ഭീമനോട് ജയദ്രഥൻ, അജാതശത്രുരാജാവ് എന്നു പ്രസിദ്ധനായ യുധിഷ്ഠിരൻ മദ്രരാജാവിനോട് (സപുത്രാമാത്യരോടുചേർന്ന ശല്യനോട്) ഏറ്റു. ശിഖണ്ഡി ചിത്രസേനനോട്, വികർണ്ണൻ സഹദേവനോട്, മത്സ്യന്മാർ ശകുനിയോടും ദുര്യോധനനോടും ഏറ്റു. ചേകിതാനനും, ദ്രുപദനും, തേരാളിയായ യുയുധാനനുംചേർന്ന് മകനോടുകൂടിയ ദ്രോണനോടും ഏറ്റു. ശരവർഷം ചൊരിഞ്ഞ് കൃപനും, കൃതവർമ്മാവും ധൃഷ്ടദ്യുമ്നനോടേറ്റു.

ഇപ്രകാരം അശ്വങ്ങൾ ഇളകി, തേരും, ആനകളും തിരിഞ്ഞു, സൈന്യങ്ങൾ പരസ്പരം ഏറ്റുമുട്ടി ചുറ്റും പൊരുതി. കാറ്റു കൂടാതെ അപ്പോൾ മിന്നലുണ്ടാവുകയും ദിക്കുകളെല്ലാം പൊടിപടലം കൊണ്ടു മൂടുകയുംചെയ്തു. ഇടിവെട്ടുന്നവിധം കടുത്ത കൊള്ളിമീൻ ചാടി. ഭയങ്കരമായ കാറ്റ് ചരല്പൊടി പാറിച്ചു ചുറ്റിയടിച്ചു. പടയിൽനിന്നു പൊങ്ങിയ പൊടിപടലംകൊണ്ടു സൂര്യബിംബം മറഞ്ഞു. പൊടികൊണ്ടു കുഴങ്ങിയും ശസ്ത്രജാലങ്ങൾ ഏറ്റും എല്ലാവർക്കും, വലിയ വ്യാമോഹമുണ്ടായി. വീരന്മാരുടെ ബാഹുക്കൾ വിട്ടു ചട്ട കീറിപ്പിളരുന്ന ശരജാലങ്ങളുടെ ചീറൽകൊണ്ടു യുദ്ധരംഗം ബഹളപ്രായമായി. കൈയിലേന്തുന്ന ശരങ്ങൾ നക്ഷത്രാഭമായി ആകാശത്തെ പ്രകാശിപ്പിച്ചു.

വിചിത്രമായി, പൊന്നണിഞ്ഞ, കാളത്തോലുകൊണ്ടുള്ള പരിചകൾ എല്ലാ ദിക്കിലും ചിന്നിമിന്നിക്കാണുമാറായി. സൂര്യവർണ്ണം പൂണ്ട വാളുകൾകൊണ്ടു ചുറ്റും വീഴ്ത്തപ്പെട്ട തലകളും, ശരീരങ്ങളും എങ്ങും വീണുകിടക്കുന്നതായിക്കണ്ടു. ചക്രവും അച്ചും, മേൽപ്പുരയും ഉടഞ്ഞും, ധ്വജം അറ്റും, അശ്വങ്ങൾ ചത്തും, തേരുകൾ അങ്ങിങ്ങായി ഭൂമിയിൽ വീണു. അമ്പേറ്റ് ഏറ്റവും വ്രണപ്പെട്ട് ചില വാജികൾ പാഞ്ഞുപോയി. തേരാളികൾ മരിച്ചു വീണ തേരും വലിച്ചുകൊണ്ടു കുതിരകൾ പാഞ്ഞു. അമ്പേറ്റു മുറിഞ്ഞു കടിഞ്ഞാണറ്റ കുതിരകൾ അങ്ങുമിങ്ങും നുകവും വലിച്ചു പാഞ്ഞു. ഒറ്റക്കൂറ്റൻ കൊമ്പനാന മർദ്ദിച്ചുവീഴ്ത്തിയ സൂതനും, അശ്വങ്ങളും, തേരാളികളും കിടക്കുന്നതായിക്കണ്ടു.

മദംപൊട്ടിയതിന്റെ ഗന്ധമേറ്റ് ആനകൾ, പടകൂടി പടകൾ ഏല്ക്കുമ്പോൾ ഓടിക്കളഞ്ഞു. തോമരം കൈയിലേന്തിയ ആനക്കാർ ആ നിലയിൽത്തന്നെ ചത്തുവീണു. നാരാചം ഏറ്റു ചത്തു വീണ കൊമ്പന്മാരാൽ പടക്കളം മൂടി പട പാഞ്ഞോടുന്ന സമയത്ത് ഓടിച്ചെല്ലുന്ന ആനകൾ ഭഞ്ജിക്കുകയാൽ യോദ്ധാക്കളോടും കേതുക്കളോടുംകൂടിയ ഗജങ്ങൾ ചത്തുവീണു. കൊമ്പന്മാർ വലിയ പാമ്പുപോലുള്ള അവരുടെ തുമ്പിക്കൈകൊണ്ട് അടിക്കുകയാൽ രഥകൂബരങ്ങൾ ഉടഞ്ഞുചിതറിയതായി കാണപ്പെട്ടു. തേരുടച്ചു യോധന്മാരെ മുടിചുറ്റിപ്പിടിച്ച് മരക്കൊമ്പിന്റെമാതിരി ബലമായി ഉലച്ച്, ചവിട്ടിയരച്ചു. തേരുകളിൽ തേരുകൾ കയറുമ്പോൾ പോർക്കളത്തിൽ ആനകൾ വലിച്ച്, ഒച്ച കേൾക്കുന്ന ദിക്കിലൊക്കെ പാഞ്ഞണഞ്ഞു. ഇപ്രകാരം വലിക്കുന്ന കൊമ്പന്മാരുടെ സ്വരൂപം പൊയ്കയിൽ താമരക്കൂട്ടം വലിക്കുന്നമാതിരി വിളങ്ങി.

ഇപ്രകാരം ആ പോർക്കളം മുഴുവൻ ചിന്നിമൂടി. ചത്ത കാലാളും, കുതിരക്കാരും, തകർന്ന കൊടിയും, തകർന്ന തേരുകളുമായി യുദ്ധക്കളം മൂടി."

**72. അഞ്ചാംദിവസത്തെ യുദ്ധം - ഭീഷ്മപരാക്രമം –** സഞ്ജയൻ പറഞ്ഞു: "മത്സ്യനും, വിരാടനും, ശിഖണ്ഡിയും ചേർന്ന്, സുദുർജ്ജയനും മഹേഷ്വാസനുമായ ഭീഷ്മനോട് ഏറ്റു. ദ്രോണനേയും, കൃപനേയും, ശക്തനായ വികർണ്ണനേയും, മറ്റു ശൂരന്മാരായ രാജാക്കന്മാരേയും അർജ്ജുനൻ എയ്തു. അമാത്യബന്ധുക്കളോടുകൂടിയ മഹാരഥനായ സൈന്ധവനേയും, കിഴക്കരും തെക്കരുമായുള്ള മന്നവന്മാരേയും, അമർഷിയായ നിന്റെ പുത്രൻ ദുര്യോധനനേയും, ദുസ്സഹനേയും പോരിൽ എതിർത്ത് ഭീമൻ ശരങ്ങൾകൊണ്ടു പ്രഹരിച്ചു. സഹദേവൻ, ശകുനിയോടും, ഉലൂകനോടും, അങ്ങനെ അവർ അച്ഛനോടും മക്കളോടും–' ഒപ്പം ഏറ്റു. മഹാരഥനായ യുധിഷ്ഠിരൻ ഗജസൈന്യത്തോടുകൂടി സൈന്യങ്ങളോടേറ്റു. ശൂരസംക്രന്ദനനായ നകുലൻ ത്രിഗർത്തപ്പടയോട് ഏറ്റു. സാല്വകേകയരോട് പോരിൽ ഏറ്റവും ചൊടിച്ച് ചേകിതാനനും, സാത്യകിയും, അഭിമന്യുവും ഏറ്റു ധൃഷ്ടകേതുവും, ഘടോൽക്കചനിശാടനും നിന്റെ മക്കളുടെ തേർക്കൂട്ടം കണ്ട് ചെന്നെതിർത്തു. അമേയാത്മാവും, സേനാനിയുമായ ധൃഷ്ടദ്യുമ്നൻ പോരിൽ അത്യുഗ്രകർമ്മാവായ ദ്രോണനോട് ഏറ്റു. ഇപ്രകാരം ആ മഹേഷ്വാസരായ നിന്റെ ആൾക്കാർ ശൂരന്മാരായ പാണ്ഡുപുത്രന്മാരുമായി ഏറ്റു. ശൂരന്മാർ പോരിൽ നേരിട്ട് ഘോരമായ യുദ്ധം നടത്തി.

ആദിത്യൻ ഉച്ചയായപ്പോൾ, വ്യോമം ആകുലപ്രായമായപ്പോൾ കുരുക്കളും, പാണ്ഡവരും പരസ്പരം കൊലചെയ്തു. വിചിത്രങ്ങളായ കൊടിക്കൂറകൾ പാറുന്ന കൊടിയുള്ളതും, പുലിത്തോല് അണിഞ്ഞവയുമായ തേരുകൾ ശോഭിച്ചു. അവർ പരസ്പരം ജയിക്കുവാനായി ഭയങ്കരമായി പോരാടി. സിംഹങ്ങൾപോലെ ആർക്കുന്ന അവരുടെ ഘോഷം ഭയങ്കരമായി. അവിടെ ഞാൻ ഏറ്റവും ഘോരമായ സംഗരം കണ്ടു. കുരുക്കളുമായി പോർക്കളത്തിൽ ശൂരന്മാരായ സൃഞ്ജയന്മാർ ചെയ്യുന്ന പോരാട്ടം കാണേണ്ടതുതന്നെയായിരുന്നു. ഊട്ടിയ വാളുകൾ തൂകുന്ന ഉൽപലാഭമായ പ്രഭയും, വിചിത്രഭൂഷണമണിഞ്ഞ കവചങ്ങളുടെ പ്രഭയും ഓജസ്സുകൊണ്ട് ദിക്കം വിദിക്കും യോദ്ധാക്കൾ തെളിയിച്ചും. ചന്ദ്രസൂര്യപ്രഭയോടുകൂടിയ രാജദേഹങ്ങളാലും അപ്പോൾ യുദ്ധരംഗം പ്രശോഭിച്ചു. തേർക്കൂട്ടമായി രാജാക്കന്മാർ പോരിന്ന് ഏറ്റ് അണയുമ്പോൾ വാനിൽ ഗ്രഹങ്ങളെപ്പോലെ പോരിൽ ശോഭിച്ചു.

തേരാളിശ്രേഷ്ഠനായ ഭീഷ്മൻ ഊക്കനായ ഭീമനോട് ഏറ്റ്, വളരെ ക്രോധത്തോടെ സൈന്യങ്ങൾ കണ്ടുനില്ക്കെ തടുത്തു. ഭീഷ്മസൈന്യംവിട്ട പൊന്നണിഞ്ഞ മൂർച്ചകൂടിയ അമ്പുകൾ ഭീമനിൽച്ചെന്നേറ്റു. അവന്റെ നേർക്ക് ഊക്കുകൂടിയ ക്രുദ്ധസർപ്പം പോലെയുള്ള വേൽ മഹാബലനായ ഭീമൻ ചാട്ടിവിട്ടു. സുവർണ്ണദണ്ഡമായി ക്രൂരമായിരിക്കുന്ന ആ വേൽ വരുന്ന സമയത്ത്

മൂർച്ചകൂടിയ ശരങ്ങൾ കൊണ്ട് അതിനെ ഭീഷ്മൻ എയ്തു മുറിച്ചു. ഊട്ടി മൂർച്ചകൂട്ടിയ മറ്റു ഭല്ലങ്ങൾകൊണ്ട് ഉടനെ ഭീമസേനന്റെ വില്ല് രണ്ടായി ഭീഷ്മൻ ഖണ്ഡിച്ചു. ഉടനെ സാത്യകി ഭീഷ്മനോടേറ്റു. ചെവിയോളം വലിച്ച് തീക്ഷ്ണമായ ബാണങ്ങൾ അസംഖ്യം നിന്റെ അച്ഛനിൽ സാത്യകി വർഷിച്ചു. ഏറ്റവും ദാരുണമായ ഒരു ശരം തൊടുത്ത് വാർഷ്ണേയന്റെ തേരിൽനിന്നു സൂതനെ വീഴ്ത്തി. അവന്റെ സൂതൻ ചത്തപ്പോൾ വാജികൾ പാഞ്ഞുപോയി. കണ്ടയിടത്തേക്കു മനോജവത്തോടെ അവ പാഞ്ഞുകയറി. അപ്പോൾ സൈന്യത്തിനിടയിൽ നിന്ന് ബഹളമായ ആർപ്പുവിളി മുഴങ്ങി. ഹാ ഹാ! എന്നുള്ള ശബ്ദം മാന്യരായ പാണ്ഡവന്മാരുടെ ഭാഗത്തുനിന്നും പൊങ്ങി. 'ഓടു, പിടിക്കൂ, പാഞ്ഞെത്തു, നിർത്തൂ കുതിരകളെ!' ഇങ്ങനെ സാത്യകിയുടെ തേരിന്റെനേരെ ഘോഷമുണ്ടായി. ഈ സമയത്തിൽത്തന്നെ ഭീഷ്മൻ, ദൈത്യാരി ശത്രുപ്പടയെ എന്നവിധം പാണ്ഡവപ്പടയെ ഒടുക്കി. ഭീഷ്മൻ കൊന്നുമുടിക്കുന്ന ആ പാഞ്ചാലകസോമകന്മാർ പോരിന്നു വലിയ ഉറപ്പോടുകൂടി ഭീഷ്മന്റെനേരെയെത്തി. ധൃഷ്ടദ്യുമ്നാദ്യന്മാരായ പാർത്ഥന്മാർ പോരിൽ ശാന്തനുപുത്രനെ ഏറ്റ് നിന്റെ സൈന്യത്തെയൊക്കെ ജയിക്കുവാൻ കരുതിക്കൊണ്ട് ഏറ്റു. രാജാവേ, ഭീഷ്മദ്രോണമുഖ്യന്മാരും, അപ്രകാരം കുരുക്കളും ഊക്കിൽ പാഞ്ഞേറ്റു. പിന്നെയുണ്ടായ യുദ്ധം അത്യുഗ്രമായിരുന്നു."

**73. ദ്വന്ദ്വയുദ്ധം** – സഞ്ജയൻ പറഞ്ഞു: മത്സ്യരാജപുത്രൻ ഭീഷ്മനെ മൂന്നു ശരങ്ങൾ എയ്തു.അവന്റെ അശ്വങ്ങളിലും ആ മഹാരഥൻ മൂന്ന് ശരങ്ങൾ വിട്ടു. ഉടനെ പൊൻകെട്ടുള്ള പത്തു ശശങ്ങൾ ആ കൈപ്പഴക്കമുള്ള ധനുർദ്ധരനായ ഭീഷ്മൻ എയ്തു. മഹാരഥനായ ദ്രൗണി ഗാണ്ഡീവിയോട് ഏറ്റു. സ്തനാന്തരത്തിൽ ആറമ്പ് തറച്ചു. അവന്റെ വില്ല് ശത്രുനാശനനായ അർജ്ജുനൻ അറുത്തു. കൂർത്തുമൂർത്ത അമ്പുകളും ആ ശത്രുകർശനൻ എയ്തു. ഉടനെ വേറെയൊരു വില്ലെടുത്ത് ക്രോധമൂർച്ഛയോടെ, പോരിൽ പാർത്ഥൻ വില്ലറുത്തുവിട്ടതു സഹിക്കാതെ. ദ്രൗണി കൂർത്തു മൂർത്തതൊണ്ണൂറമ്പ് പാർത്ഥനിൽ എയ്തു. നല്ല ശരങ്ങൾ എഴുപതെണ്ണം വാസുദേവനിലും എയ്തു. അപ്പോൾ കോപംകൊണ്ടു ചുവന്ന കണ്ണോടുകൂടി കൃഷ്ണനോടുകൂടിയ ഫൽഗുനൻ ചുടുന്ന നെടുവീർപ്പുവിട്ട് വീണ്ടും വീണ്ടും വിചാരിച്ച് ഇടംകൈകൊണ്ട് വില്ലമർത്തുപിടിച്ച് കോപിച്ച് ഗാണ്ഡീവി തീക്ഷ്ണമായ ശരങ്ങളെ, പ്രാണൻപോക്കുന്ന ഘോരമായ വിശിഖങ്ങളെ എടുത്തു. അതുകൊണ്ട് ദ്രൗണിയെ പ്രഹരിച്ചു. അവ ദ്രൗണിയുടെ ചട്ടകീറി ചോര കുടിച്ചു. ഗാണ്ഡീവി മെയ് പിളർന്നിട്ടും ദ്രൗണിക്ക് വേദനയുണ്ടായില്ല. അപ്രകാരം ദ്രൗണി വിഹ്വലതകൂടാതെ ബാണങ്ങൾ അർജ്ജുനനിൽ തൂകി. മഹാവ്രതനെ രക്ഷിക്കുവാൻ ദ്രൗണി സന്നദ്ധനായി നിന്നു. അവന്റെ ആ കടുംകൈ കൗരവന്മാർ വാഴ്ത്തി. ഒത്തുനില്ക്കുന്ന കൃഷ്ണനോടും അവൻ ഏറ്റ് പോരിന്നു നിന്നതിൽ കൗരവസൈന്യങ്ങൾ ആഹ്ലാദിച്ചു. 'അവൻ എന്നും പടകളുമായി ഭയംകൂടാതെ പൊരുതും. ദ്രോണൻ കൊടുത്ത ദുർല്ലഭമായ അസ്ത്രങ്ങൾ ഗ്രഹിച്ചവനാണ്. ഈ അശ്വത്ഥാമാവ് എന്റെ ഗുരുവിന്റെ പ്രിയപുത്രനാണ്. വിശേഷിച്ചും വിപ്രനായ ഇവൻ എനിക്കു മാനനീയനാണ്,' എന്ന ബുദ്ധിയാൽ വീരനും വൈരിതാപനനുമായ അർജ്ജുനൻ ഭാരദ്വാജകുമാരനിൽ കൃപകാണിച്ചു. ദ്രൗണിയെവിട്ട് ശ്വേതവാഹനനായ കൗന്തേയൻ ഭവാന്റെ ആൾക്കാരെ അനുനിമിഷം കൊന്നുകൊന്ന് പടവെട്ടി. ആ പരാക്രമിയുടെ പരാക്രമം തുടർന്നുകൊണ്ടിരുന്നു.

ദുര്യോധനൻ പത്ത് ഗൃദ്ധ്രപത്രതീക്ഷ്ണശരങ്ങൾകൊണ്ട് ഭീമനെ എയ്തു. ഭീമസേനൻ ക്രുദ്ധനായി ശത്രുപ്രാണഹരമായ പത്ത് തീക്ഷ്ണശരങ്ങൾ എടുത്തു. വിചിത്രമായ കുലവില്ലെടുത്ത് കർണ്ണംവരെ വലിച്ച് ഊക്കിൽ അവ്യഗ്രമായി ദുര്യോധനന്റെനേരെ വിട്ടു. അതേറ്റ് ദുര്യോധനന്റെ മാറ് കീറി. അമ്പുകൊണ്ടപ്പോൾ അവൻ ചാർത്തുന്ന പൊന്നിൻനൂലിൽ കോർത്ത രത്നം, വാനിൽ ഗ്രഹങ്ങൾ മൂടുന്ന അർക്കനെപ്പോലെ ശോഭിച്ചു. ഭീമന്റെ പ്രഹരമേറ്റ തേജസ്വിയായ ഭവാന്റെ പുത്രൻ, മദോൽക്കടനായ ഭീമൻ കൈകൊട്ടുമ്പോൾ സഹിക്കാൻ കഴിയാത്തവനായി. പൊൻ കുടക്കെട്ടുള്ളതും മൂർച്ചകൂടിയതുമായ ബാണങ്ങൾ കൊണ്ട് ഭീമനെ ചൊടിച്ച് എയ്തു. പടയൊക്കെ ഭയപ്പെട്ടുപോയി. അന്യോന്യം ഏറ്റവും മുറിവേറ്റവരായ ഭവാന്റെ മക്കൾ പോരിൽ പൊരുതിക്കൊണ്ട് പ്രശോഭിച്ചു.

ശത്രുസംഹാരിയായ സൗഭദ്രൻ വീരനായ ചിത്രസേനനെ പത്ത് അമ്പുകൾ എയ്തു. ഏഴ് അമ്പുകൾ പുരുമിത്രനിലും വിട്ടു. ഇന്ദ്രസന്നിഭനായ അവൻ സത്യവ്രതനിൽ എഴുപതമ്പ് എയ്തു. പോരിൽ തുള്ളുന്നവിധം വീരൻ നമ്മൾക്കു ദുഃഖം വളർത്തുമാറ് ശരമാരി ചൊരിഞ്ഞുനിന്നു. ചിത്രസേനനും അവനെ എതിർത്തു പത്തു ശരങ്ങൾ വിട്ടു. സത്യവ്രതൻ ഒമ്പത് ബാണവും, പുരുമിത്രൻ ഏഴ് ബാണവും എയ്തു. അമ്പേറ്റു ചോരയണിഞ്ഞ് വൈരിനിവാരണമായി ചിത്രസേനന്റെ ചിത്രചാപത്തെ ഫാൽഗുനി ഖണ്ഡിച്ചു. അവന്റെ ചട്ട പൊട്ടിച്ച് മാറത്ത് ഒരു അമ്പ് എയ്തു. അപ്പോൾ നിന്റെ കൂട്ടരായ, മഹാരഥന്മാരായ വീരരാജപുത്രന്മാർ ചൊടിച്ച് ഒന്നിച്ച് യുദ്ധത്തിൽ കൂർത്തുമൂർത്ത ശരങ്ങൾ തൂകി. അസ്ത്രജ്ഞനായ അവൻ കൂർത്ത അമ്പ് തൂകി. അവന്റെ ആ തൊഴിൽ കണ്ട് നിന്റെ മക്കൾ ചുറ്റി. തീജ്ജ്വാല ഉണക്കക്കാടുപോലെ പടയെ ദഹിപ്പിച്ച ആ വീരനെ അവർ നോക്കിക്കണ്ടു. മഞ്ഞൊഴിഞ്ഞ പ്രഭാതത്തിൽ കത്തുന്ന ചെന്തീപോലെ വളരെ തേജസ്സോടെ സൗഭദ്രൻ നിന്റെ സൈന്യം മുടിക്കുന്നവനായി പ്രശോഭിച്ചു. അവന്റെ ഈ വീരസാഹസം കണ്ട് നിന്റെ പുത്രന്റെ പുത്രനായ ലക്ഷ്മണൻ സാത്വകീപുത്രനോട് പോരിൽ അടുത്തു. ശുഭലക്ഷണമുള്ളവനായ ലക്ഷ്മണന്റെ നേരെ സൗഭദ്രൻ ചൊടിച്ച് ആറു ശരങ്ങൾ വിട്ടു. മൂന്നു ശരങ്ങൾകൊണ്ട് സൂതനേയും എയ്തു. സൗഭദ്രനെ ലക്ഷ്മണനും തീക്ഷ്ണമായ ബാണങ്ങൾകൊണ്ട് എയ്തു. അത് ഒരു അത്ഭുതമുളവാക്കി. ലക്ഷ്മണൻ അവന്റെ അശ്വങ്ങളേയും കൊന്നു. സൂതനേയും കൊന്നു വീഴ്ത്തി. ഉടനെ അർജ്ജുനപുത്രൻ കൂർത്തുമൂർത്ത ശരങ്ങൾ എടുത്ത് ദുര്യോധനപുത്രന്റെ നേരെ ചെന്നു. അശ്വങ്ങൾ ചത്തു തേർപോയ ലക്ഷ്മണൻ സൗഭദ്രന്റെ നേരെ ക്രുദ്ധനായി വേൽചാട്ടി. ദുരാസദവും ഘോരവുമായ ആ വേൽ ഊക്കിൽ വന്നണയുന്ന സമയത്ത് പാമ്പുപോലുള്ള തീക്ഷ്ണബാണങ്ങൾകൊണ്ട് ഫാൽഗുനി ഖണ്ഡിച്ചുവിട്ടു. ഉടനെ ലക്ഷ്മണനെ തന്റെ തേരിൽ ഏറ്റി ഗൗതമൻ എല്ലാ സൈന്യങ്ങളും കാൺകെ പോർക്കളത്തിൽനിന്ന് അകറ്റി.

പിന്നെ ഭയങ്കരവും ബഹളവുമായ പോരുനടന്നു. കൊലചെയ്യുവാൻ യോദ്ധാക്കൾ പരസ്പരം പാഞ്ഞടുത്തു. നിന്റെ കൂട്ടരും മഹേഷ്വാസരായ, തേരാളിവീരന്മാരായ, പാണ്ഡവയോധന്മാരും പ്രാണാഹുതികഴിച്ച് പരസ്പരം ആഹരിച്ചു.

കേശംചിന്നി, ചട്ടയറ്റ്, തേരുപോയി, വില്ലുമുറിഞ്ഞ് ആയുധമൊക്കെ നഷ്ടപ്പെട്ട യോദ്ധാക്കൾ, കുരുസൃഞ്ജയന്മാർ കൈകൾകൊണ്ട് പൊരുതി. അപ്പോൾ മഹാഭുജനായ ഭീഷ്മൻ ദിവ്യാസ്ത്രങ്ങൾ ചൊടിച്ച് എയ്ത് പാണ്ഡവസൈന്യത്തെ തകർത്തുവിടുവാൻ തുടങ്ങി. യോധന്മാർ ചത്ത കൊമ്പനാനകൾ, കുതിര ചത്ത സാദികൾ, തകർന്ന തേരുകൾ, ചത്ത കുതിരകൾ എന്നിവ ചിന്നിച്ചിതറി ധരാതലം നിറഞ്ഞു."

**74. അഞ്ചാംദിവസത്തെ യുദ്ധാവസാനം** – സഞ്ജയൻ പറഞ്ഞു: "മഹാബാഹുവായ സാത്യകി ഭാരമേറിയ വില്ലു വലിച്ച് പാമ്പുപോലുള്ള തീക്ഷ്ണശരങ്ങൾ കടമുട്ടുമാറ് തുടരെത്തുടരെ എയ്തു. ഊക്കോടുകൂടിയും, അതിവേഗത്തിലും ചിത്രമായ കൈവേഗം കാട്ടുന്നവിധത്തിലും, എടുത്തും പിന്നെ തൊടുത്തും വിട്ടും, വേറെയെടുത്തും തൊടുത്തും വിട്ടും വൈരിവർഗ്ഗത്തെ മുടിച്ചുകൊണ്ടിരിക്കെ, സാത്യകി മഴചെയ്യുന്ന കാർമേഘം പോലെ ഭീകരനായി കാണപ്പെട്ടു. ആ മട്ടിൽ അവനെ കണ്ടപ്പോൾ ക്ഷിതിനാഥനായ ദുര്യോധനൻ അവന്റെനേരെ പതിനായിരം തേരുകളെ അയച്ചു. ആ യോദ്ധാക്കളെയൊക്കെ സത്യവിക്രമനായ ശൈനേയൻ ദിവ്യാസ്ത്രംകൊണ്ട് കൊന്നൊടുക്കി. ആ

കടുംക്രിയ കഴിച്ച് വില്ലുമായി വീണ്ടും ആ വീരൻ ഭൂരിശ്രവസ്സി നോട് ഏറ്റു. കുരുകീർത്തി വിവർദ്ധനനായ അവൻ, സാത്യകി പട മുടിക്കുന്നതുകണ്ട് ചൊടിയോടുകൂടെ പാഞ്ഞേറ്റു. ഇന്ദ്രാ യുധച്ഛായയുള്ള വലിയ വില്ലിട്ടുലച്ച് അവൻ വജ്രതുല്യമായും സർപ്പതുല്യമായുള്ള ബാണങ്ങളെ സംഖ്യയില്ലാത്തവിധം കൈവേഗത്തോടെ ചൊരിഞ്ഞു. അതേറ്റ് സാത്യകിയുടെ പിൻതു ണക്കാർ മൃത്യുതുല്യങ്ങളായ ബാണങ്ങളെ ഏറ്റ്, സഹിക്കാതെ പോരിൽ ഗർവ്വുള്ളവനായ സാത്യകിയെ വിട്ട് ഓടിക്കളഞ്ഞു. അപ്പോൾ അവനെ നോക്കി ശൈനേയപുത്രന്മാരായ പത്ത് മഹാ രഥന്മാർ, ചിത്രവർമ്മദ്ധ്വജായുധന്മാർ, വില്ലാളിയായ ഭൂരിശ്രവാ വിനോട് പോരിന്നേറ്റു ചൊടിച്ച് എല്ലാവരും ആ യൂപകേതുവി നോട് ഇപ്രകാരം പറഞ്ഞു: 'ഹേ! ഹേ! കുരുകുലശ്രേഷ്ഠാ! വരൂ, ഞങ്ങളോട് യുദ്ധത്തിന്നു വരൂ! ഒന്നിച്ചോ വേറെവേറെയോ വരൂ യുദ്ധത്തിന്ന്. പോരിൽ നീ ഞങ്ങളെ ജയിച്ച് പേരെടുക്കു! അല്ലെ ങ്കിൽ ഞങ്ങൾ നിന്നെ ജയിച്ച് അച്ഛനെ പ്രീതനാക്കാം.' ആ ശൈനേയപുത്രന്മാർ ഇപ്രകാരം പറഞ്ഞപ്പോൾ മഹാബലനും വീര്യശ്ലാഘിയും രണശ്രേഷ്ഠനുമായ അവൻ എതിർത്തു പറഞ്ഞു: 'വീരന്മാരേ, നിങ്ങൾക്ക് ഈ ഉറപ്പുണ്ടെങ്കിൽ നല്ലതു തന്നെ! നിങ്ങൾ എല്ലാവരും ഒന്നിച്ച് എതിർത്തുകൊള്ളുവിൻ. നിങ്ങളെ ഞാൻ ഒറ്റയ്ക്ക് പോരിൽ വീഴ്ത്തും' എന്ന് അവൻ പറ ഞ്ഞപ്പോൾ കൈവേഗമുള്ളവരായ ആ വില്ലാളിവീരന്മാർ വളരെ യേറെ ശരവർഷം പൊഴിച്ച് ആ ശത്രുഘ്നാതിയുമായി നേരിട്ടു. അപരാഹ്നമായതോടുകൂടി ആ യുദ്ധം ഘോരമായി. ഒരുത്തനും പലരുമായും പോർക്കളത്തിലെതിർത്തപ്പോൾ ഒറ്റതേരാളിയായ അവനിൽ വളരെയധികം ശരങ്ങൾ വർഷിക്കപ്പെട്ടു. മേരുവിന്മേൽ മഴക്കാറിന്റെ കൂട്ടംവന്ന് മാരി ചൊരിഞ്ഞപോലെ ശരവർഷം കൊണ്ട് മൂടി. യമദണ്ഡംപോലെയും, അഗ്നിപോലെയുമുള്ള ശര ങ്ങൾ ഓരോന്നും വരുന്നവരവിൽത്തന്നെ അവൻ കൂസൽ വിട്ട് ഖണ്ഡിച്ച് തള്ളിക്കൊണ്ടുനിന്നു. ആ മഹായുദ്ധം കണ്ട ജന ങ്ങൾ അത്ഭുതപ്പെട്ട് സൗമദത്തിയെ പുകഴ്ത്തി. പത്ത് മഹാരഥ ന്മാർ കൂടി ചൊരിഞ്ഞ ശരവർഷം ചുറ്റും ആ മഹാബാഹുവിനെ ചുറ്റി കൊല്ലുവാനൊരുങ്ങി. സൗമദത്തി ചൊടിച്ച് അവരുടെ പത്തുപേരുടേയും വില്ലുകളെ ശരംകൊണ്ട്, അറുത്തു വിട്ടു. ഉടനെ വില്ല് അറ്റ അവരെ മൂർച്ചയേറിയ ശരങ്ങൾ കൊണ്ട് അവൻ പത്തുപേരുടെയും ശിരസ്സുകൾ അറുത്തുവീഴ്ത്തി. ആ പത്തു പേരും ഇടിവെട്ടേറ്റ വൃക്ഷങ്ങൾപോലെ ചത്തുവീണു. ശക്തന്മാ രായ തന്റെ മക്കൾ മരിച്ചു വീണതു കണ്ട് ആ വാർഷ്ണേയൻ അലറി ഭൂരിശ്രവസ്സോട് ഏറ്റു. തേർകൊണ്ട് തേരണച്ച് പോരിൽ ഏറ്റവും ബലവാന്മാരായ അവർ തമ്മിൽ എതിർത്ത് രഥാശ്വങ്ങളെ വീഴ്ത്തി. തേർ പോയിട്ടും അവർ വിട്ടില്ല. രണ്ടുപേരും നിലത്ത് ചാടിയെതിർത്തു. നല്ല വാളും പരിചയും രണ്ടുപേരും എടുത്ത് അവർ പോരിന്ന് ഊന്നിനിന്ന് വിളങ്ങി. വാളും കൈയിൽപ്പിടിച്ചു നില്ക്കുന്ന സാത്യകിയെ പെട്ടെന്ന് വെമ്പിച്ചെന്ന ഭീമൻ തേരിൽ ക്കയറ്റി. രാജാവേ, ഉടനെയെത്തിയ നിന്റെ പുത്രൻ സുയോധനൻ, സർവ്വധന്വികളും കാൺകെ ഭൂരിശ്രവസ്സിനെ തന്റെ തേരിൽക്ക യറ്റി.

അപ്രകാരം ആ പോർ നടന്നുകൊണ്ടിരിക്കെ ഭീഷ്മനാ കുന്ന രഥിവീരനുമായി ചൊടിച്ചെതിർത്തു. പാണ്ഡവന്മാർ പൊരുതി. അർക്കൻ ചുവക്കാൻതുടങ്ങിയ സമയത്ത് ധനഞ്ജ യൻ ഇരുപത്തയ്യായിരം വലിയ മഹാരഥന്മാരെ വീഴ്ത്തി. ദുര്യോ ധനൻ പാർത്ഥനെ നിഗ്രഹിക്കുവാൻ പറഞ്ഞുവിട്ടവരായിരുന്നു അവർ. അവരെല്ലാം അഗ്നിയിൽ ഇയ്യാംപാറ്റപോലെ പാർത്ഥന്റെ അടുത്തെത്തിയ ഉടനെ മരിച്ചുവീണു.

ഉടനെ ധനുർവ്വേദവിശാരദരായ കേകയമത്സ്യന്മാർ, മകനോ ടുകൂടിയവനായ പാർത്ഥന്റെ ചുറ്റും എത്തി. ഈ സമയത്ത് സൂര്യൻ അസ്തമിക്കുവാൻ തുടങ്ങിയപ്പോൾ എല്ലാ സൈന്യ ങ്ങൾക്കും തളർച്ചയും ദാഹവും ഉണ്ടായി. അപ്പോൾ നിന്റെ അച്ഛ നായ ദേവവ്രതൻ സൈന്യങ്ങളെ പിൻവലിച്ചു. സന്ധ്യയായ പ്പോൾ ഭീഷ്മനും തളർന്നു. കുരുക്കളും പാണ്ഡവരും തമ്മിൽ അന്നു പകൽനടന്ന യുദ്ധത്തിൽ വല്ലാതെ തളർന്നുകഴിഞ്ഞിരു ന്നു. അവർ എല്ലാവരും കൈനിലകളിൽ പ്രവേശിച്ചു. പിന്നെ പട വീട്ടിൽച്ചെന്ന് പാണ്ഡവരും സൃഞ്ജയരും മുറപോലെ കുരു ക്കളും വിശ്രമിച്ചു."

**75. ആറാംദിവസത്തെ യുദ്ധാരംഭം – മകരക്രൗഞ്ച വ്യൂഹങ്ങൾ നിർമ്മിച്ച് പാണ്ഡവകൗരവന്മാരുടെ യുദ്ധം –** സഞ്ജയൻ പറഞ്ഞു: "അങ്ങനെ കൗരവന്മാരും, പാണ്ഡവന്മാരും അവരവരുടെ കൂടാരങ്ങളിൽ അന്നു രാത്രി വിശ്രമിച്ചു. പിറ്റേദിവസം പുലർന്നപ്പോൾ വീണ്ടും അവർ പോരി നിറങ്ങി. അവരുടെ രണ്ടുകൂട്ടരുടേയും യുദ്ധം വലിയ ഘോഷ മായിത്തീർന്നു. തേരുകൂട്ടിയും, ദന്തികളെ കോപ്പുകെട്ടിച്ചമച്ചും, കുതിരകൾ ഒരുങ്ങിയും, കാലാളുകൾ ചേർന്നും ശംഖ് ദുന്ദുഭി ഇവയുടെ ഘോഷങ്ങളോടുകൂടി വളരെ ശബ്ദമയമായി അന്നത്തെ പ്രഭാതം.

യുധിഷ്ഠിരരാജാവ് ധൃഷ്ടദ്യുമ്നനോട് പറഞ്ഞു: 'മഹാബാ ഹോ, ശത്രുനാശനമായ മകരവ്യൂഹം കെട്ടുക.' ഇപ്രകാരം കുന്തീ പുത്രൻ പറഞ്ഞപ്പോൾ മഹാരഥനായ ധൃഷ്ടദ്യുമ്നൻ രഥിക ളോട് ആജ്ഞാപിച്ചു. അതുപ്രകാരം ദ്രുപദനും, സവ്യസാചിയും തലയായി നിന്നു. മഹാബലന്മാരായ നകുലസഹദേവന്മാർ കണ്ണായി നിന്നു. മുഖമായി മഹാബലനായ ഭീമൻ നിന്നു. സൗഭ ദ്രനും, ദ്രൗപദേയന്മാരും, ഘടോൽക്കചനും, ധർമ്മരാജാവും, സാത്യകിയും വ്യൂഹത്തിന്റെ കഴുത്തിൽ നിന്നു. വാഹിനീശ്വര നായ വിരാടൻ ധൃഷ്ടദ്യുമ്നനോടുകൂടി പൃഷ്ഠമായി നിന്നു. കേകയഭ്രാതാക്കൾ അഞ്ചുപേരും ഇടംപള്ളയ്ക്ക് നിന്നു. നരവ്യാ ഘ്രനായ ധൃഷ്ടകേതുവും, വീര്യവാനായ ചേകിതാനനും വ്യൂഹം കാത്ത് വലംപള്ളയ്ക്കായി നിന്നു. വലിയ പടയോടുകൂടി ശ്രീമാന്മാരായ കുന്തിഭോജനും, ശതാനീകനും രണ്ട് കാലുകളി ലായി നിന്നു. ഇരാവാനും, വില്ലാളിവീരനായ ശിഖണ്ഡിയും സോമകന്മാരോടുകൂടി 'മകര' ത്തിന്റെ വായിലായി നിന്നു. ഇപ്ര കാരം ആ മഹാവ്യൂഹം പാണ്ഡവന്മാർ കെട്ടി, പുലർച്ചയ്ക്കു പോരിന്നു സന്നദ്ധരായി നിന്നു. തേർ, ആന, കുതിര, ഉയർന്ന കൊടി, കുട, ശിതാദി എന്നിവയോടുകൂടി കുരുക്കളുമായി പാണ്ഡവന്മാർ നിരന്നു.

പാണ്ഡവന്മാരുടെ ഈ മകരവ്യൂഹം കണ്ട് അച്ഛനായ ദേവ വ്രതൻ, ഹേ രാജാവേ, അതിനൊത്ത് മഹാക്രൗഞ്ചം എന്ന വ്യൂഹം കെട്ടി. ആ ക്രൗഞ്ചത്തിൽ വില്ലാളിവീരനായ ദ്രോണൻ ശോഭിച്ചു. അശ്വത്ഥാമാവു കണ്ണായി നിന്നു കാംബോജവീരനും ബാൽഹീകനും ചേർന്ന് ശിരസ്സിൽ നിന്നു. കഴുത്തിൽ നിന്റെ പുത്രനായ ശൂരസേനൻ നിന്നു. പല രാജാക്കളോടുകൂടി ദുര്യോ ധനനും നിന്നു. മദ്രന്മാരും, കേകയന്മാരും സൗവീരന്മാരും ചേർന്ന് പ്രാക്ജ്യോതിഷരാജാവ് ഉരസ്സിലായി വലിയ പടയോ ടുകൂടി നിന്നു. പ്രസ്ഥലേശൻ, സുശർമ്മാവ് എന്നിവർ തങ്ങളുടെ സൈന്യങ്ങളോടുകൂടി ഇടംപക്ഷത്തിൽ സന്നദ്ധരായി നിന്നു. തുഷാരന്മാരും, യവനന്മാരും, ശകന്മാരും, ചൂചുപന്മാരും തുല്യ മായി വ്യൂഹത്തിന്റെ വലംപക്ഷത്തിലും നിന്നു. ശ്രുതായുസ്സും ശതായുസ്സും, ഭൂരിശ്രവസ്സും പരസ്പരം കാത്ത് വ്യൂഹത്തിന്റെ ജഘനത്തിലായി നിന്നു.

പിന്നെ പ്രഭാതത്തിൽ പാണ്ഡവർ കുരുക്കളോടുചെന്ന് ഏറ്റു. തേരുകളോട് കൊമ്പന്മാരും, കൊമ്പന്മാരോടു തേരുകളും ഏറ്റു. സാദിമാരോട് രഥികളും, രഥിമാരോട് സാദികളും ഏറ്റു. അശ്വങ്ങളോട് അശ്വാരൂഢരും, രഥിമാർ സാദിമാരോടും, ആന ക്കാരോടു കുതിരക്കാരും, രഥിമാർ സാദിമാരോടും, കാലാൾക ളോട് രഥികളും, കാലാൾകളോടു സാദികളും ഇങ്ങനെ പോരിൽ അന്യോന്യം ചൊടിച്ച് ഏറ്റു. ഭീമാർജ്ജുനയമന്മാരും മറ്റു മഹാര ഥന്മാരും കാത്തു നില്ക്കുന്ന പാണ്ഡവപ്പട നക്ഷത്രങ്ങൾ ചൂഴുന്ന രാത്രിപോലെ ശോഭിച്ചു.

ഇപ്രകാരംതന്നെ ഭീഷ്മൻ, കൃപൻ, ദ്രോണൻ, ശല്യൻ, ദുര്യോധനൻ മുതലായവരാൽ ഹേ രാജാവേ, നിന്റെ പട ഗ്രഹ

ങ്ങളോടു കൂടിയ ആകാശംപോലെ പ്രശോഭിച്ചു. കൗന്തേയനായ ഭീമസേനൻ ദ്രോണനെ നോക്കി പായുന്ന അശ്വങ്ങളാൽ ദ്രോണസേനയോടു ഏറ്റു. രണശ്ലാഘിയായ ദ്രോണൻ ചൊടിച്ച് ഒമ്പതമ്പുകൾകൊണ്ട് ഭീമനെ മർമ്മംനോക്കി പ്രഹരിച്ചു. ശക്തിയായ എയ്ത്തേറ്റു ചുണച്ച് ഭീമൻ ഒരു ശരംകൊണ്ട് ദ്രോണന്റെ സൂതനെ യമപുരിയിലേക്ക് യാത്രയയച്ചു. ഉടനെ കുതിരകളെ ദ്രോണൻ നിയന്ത്രിച്ചു. പഞ്ഞിക്കൂട്ടം തീയെന്നപോലെ ഭാരദ്വാജൻ പാണ്ഡവപ്പടയെ ഒടുക്കി. ദ്രോണനും, ഭീഷ്മനും കൊന്നു മുടിക്കുന്ന നരപുംഗവന്മാർ, സൃഞ്ജയന്മാരും, കേകയന്മാരും, ഒന്നിച്ച് ഓടുവാൻ തുടങ്ങി. അതുപോലെതന്നെ ഭീമാർജ്ജുനന്മാർ മുടിക്കുന്ന നിന്റെ സൈന്യവും അങ്ങുമിങ്ങും മോഹത്തിൽപ്പെട്ട് അലയുന്ന മത്തുള്ള അംഗനയെപ്പോലെയായി.

ആ വീരവരന്മാരുടെ നാശത്താൽ വ്യൂഹം രണ്ടും പിളർന്നു പോയി. നിന്റെ കൂട്ടരുടേയും ശത്രുക്കളുടേയും ആപത്ത് ഘോരമായി. മാറ്റാരോടുകൂടി ഭവാന്റെ പട ഒപ്പം ഇടകലർന്ന് യുദ്ധംചെയ്യുന്നതു കണ്ട് ഞങ്ങളെല്ലാം അത്ഭുതപ്പെട്ടുപോയി. കുരുക്കളും പാണ്ഡവരും പരസ്പരം അസ്ത്രങ്ങൾ തടുത്ത് ഘോരമായി പോരാടി."

**76. ധൃതരാഷ്ട്രചിന്ത –** ധൃതരാഷ്ട്രൻ പറഞ്ഞു: "വളരെ ഗുണങ്ങളോടുകൂടി നമ്മുടെ സൈന്യം ഇങ്ങനെ വ്യൂഹംകെട്ടി. ശാസ്ത്രോക്തമായവിധം കെട്ടിയ വ്യൂഹങ്ങൾ തകർന്നതായി ഞാൻ കേട്ടിട്ടില്ല. പണ്ടുള്ളവരാരും ശാസ്ത്രാനുസരണം കെട്ടിയ ഇത്തരം വ്യൂഹങ്ങൾ തകർന്നതായി അനുഭവപ്പെട്ടിട്ടുമില്ല. പണ്ടും ദുഷ്ടന്മാരോട് മല്ലടിക്കുകയുണ്ടായിട്ടുണ്ട്. നമ്മിൽ കൂറുള്ളവർ നമുക്കുകീഴിൽനിന്ന് ദുഷ്ടന്മാരോടു പൊരുതിയത് നാം കണ്ടിട്ടുണ്ട്.

നമ്മുടെ പട നല്ലപോലെ തിരഞ്ഞെടുത്ത യോദ്ധാക്കളോടു ചേർന്നതാണ്. വൃദ്ധന്മാരില്ല, ബാലന്മാരില്ല, മെലിഞ്ഞവരില്ല, തടിച്ചവരില്ല. എല്ലാവരും ഒത്ത തടിയുള്ളവരും, രോഗമില്ലാത്തവരും, ഉയർന്നവരും, ദൃഢകായന്മാരുമാണ്. എന്നുതന്നെയല്ല, നല്ല മെയ്സ്വാധീനവും കരലാഘവവുമുള്ളവരാണ്. സൈനികരെല്ലാം ശസ്ത്രസന്നാഹമുള്ളവരും, നാനാശസ്ത്രങ്ങൾ എടുത്തവരും, ഗദകൊണ്ടും വാൾകൊണ്ടും ബാഹുകൊണ്ടും യുദ്ധം ചെയ്യുന്നതിൽ നിപുണരുമാണ്. കുന്തം, ഋഷ്ടി, ഭിണ്ഡിപാലം, വേൽ, മുസലം, കമ്പനം, വില്ല്, കുണപം, വിചിത്രമായ കവണ, മുഷ്ടിയുദ്ധം, ഇവയിൽ സമർത്ഥരാണ്. വിദ്യയൊക്കെ പഠിച്ച് നല്ലപോലെ വ്യായാമം ചെയ്തു സ്വാധീനമായ ശരീരത്തോടും കൈകളോടുംകൂടിയവരാണ്. ശസ്ത്രഗ്രഹണവിദ്യയൊക്കെ ശീലിച്ചുറച്ചവരാണ് അവരെല്ലാം.

കയറുവാനും, ഇറങ്ങുവാനും, കയറിച്ചെല്ലാനും, കൂട്ടത്തിൽ വീഴാനും, പ്രഹരിക്കുവാൻ ചെല്ലുവാനും, മടങ്ങിപ്പോരാനും ശീലമുള്ളവരാണ്. ആനയിലും, തേരിലും, കുതിരമേൽ കയറുന്നതിലും പരീക്ഷ കഴിച്ചു വിജയിച്ച് യഥാന്യായം ശമ്പളം നിശ്ചയിച്ച് ജോലിയിൽ നിയമിച്ചവരാണ്. കൂട്ടം കണ്ടിട്ടോ, തുണ കണ്ടിട്ടോ, ചാർച്ചകൊണ്ടോ, വേഴ്ചകൊണ്ടോ നിയമിച്ചവരല്ല. നീചന്മാരെ കൂട്ടിച്ചേർത്തിട്ടുമില്ല. സമൃദ്ധരായ ജനങ്ങളെ, ആര്യന്മാരെ, തുഷ്ടസംബന്ധികളെ, ബന്ധുവൃന്ദങ്ങളെ, കൃതോപകാരികളെ, വളരെ പേർകേട്ടവരെ, ധൈര്യവാന്മാരെ ഒക്കെ ചേർത്തതാണ് നമ്മുടെ സൈന്യം. എല്ലാം കർമ്മവൈദഗ്ദ്ധ്യമുള്ളവരും സ്വജനങ്ങളുംചേർന്ന് ലോകപാലതന്മാരായ മഹാരഥന്മാരാൽ പാലിക്കപ്പെടുന്നതുമാണ് നമ്മുടെ സൈന്യം. പാരിൽ പുകഴ്ന്നതുമാണ്. മന്നിൽ സമ്മതന്മാരായ നാനാരാജാക്കന്മാർ ഇഷ്ടംപോലെ സൈന്യഭൃത്യന്മാരോടുകൂടി വന്നുചേർന്ന് അവരാൽ ഭരിക്കപ്പെടുന്നതാണല്ലോ നമ്മുടെ സൈന്യം.

ചുറ്റും പുഴകളാൽ പൂർണ്ണമായ മഹോദധിപോലെയുള്ള ആ സൈന്യപ്പരപ്പ്, ചിറകില്ലാത്ത, പറക്കുന്ന പക്ഷികൾപോലെയുള്ള തേരും ആനകളും ചേർന്നതും നാനായോധരാകുന്ന ജലവും, ഘോരവാഹനങ്ങളാകുന്ന കുതിരയും ചേർന്നതും, വാൾ, വേൽ, ഗദ, ക്ഷേപണി, പ്രാസം, ശരങ്ങൾ എന്നിവ ചേർന്നതും, ധ്വജഭൂഷകൾ തിങ്ങി രത്നപട്ടങ്ങൾ ചേർന്നതും, പായുന്ന അശ്വങ്ങളാൽ കാറ്റേറ്റിട്ടെന്നപോലെ ഇളകുന്നതും, അപാരമായി ആർത്ത് പെരുംകടലിനോടു കിടനില്ക്കുന്നതും, ദ്രോണനും, ഭീഷ്മനും, കൃതവർമ്മാവും കാക്കുന്നതും, മാത്രമല്ല കൃപനും, ദുശ്ശാസനനും, ജയദ്രഥനും മാത്രമല്ല, ഭഗദത്തപ്രമുഖന്മാരും വികർണ്ണനും, ദ്രൗണിയും, സൗബലനും, ബാൽഹീകനും, മറ്റു പ്രവീരന്മാരും കാക്കുന്നതുമായ നമ്മുടെ സൈന്യം നശിക്കുകയോ? അത്ഭുതം തന്നെ! ഇത് എന്തോ ദൈവവിധിതന്നെ! മുൻദൈവയോഗം തന്നെ! ഇങ്ങനെയുള്ള ഒരു യോഗം മനുഷ്യരാരും കണ്ടിട്ടില്ല. ലോകത്തിൽ ഹേ സഞ്ജയാ, പണ്ടുള്ള മഹായോഗ്യന്മാരായ മുനീന്ദ്രന്മാരും കണ്ടതായി പറഞ്ഞുകേട്ടിട്ടില്ല. ശസ്ത്രസമ്പത്തു പെരുകിയ ഇപ്രകാരമുള്ള ഒരു ഘോരസൈന്യം പാർത്ഥന്മാരെ അതിലംഘിക്കുന്നില്ലല്ലോ! ദേവകളൊക്കെ തീർച്ചയായും പാണ്ഡവന്മാർക്കുവേണ്ടിച്ചേർന്ന് ഒത്തിരിക്കയാണ്. അവരൊക്കെ എന്റെ സൈന്യത്തെ കൊല്ലുവാൻ പാണ്ഡവന്മാരെ സഹായിക്കുകയാണ് സഞ്ജയാ!

എന്നോട് വിദുരൻ പത്ഥ്യമായ കാര്യം എന്നും പറയാറുണ്ട്. അത് എന്റെ മന്ദനായ പുത്രൻ കൈക്കൊണ്ടില്ല. സർവ്വജ്ഞനായ ആ മഹാത്മാവിന്ന് ഇതു കാണുവാനുള്ള ബുദ്ധി മുമ്പേ ഉണ്ടായിരുന്നു. വരുന്നതൊക്കെ അവൻ മുൻകൂട്ടിക്കണ്ടു. അല്ലെങ്കിൽ സഞ്ജയാ! ഇതൊക്കെ വരാനുള്ളതാണ്. മുമ്പേ ബ്രഹ്മാവ് കല്പിച്ചതു മാറ്റുവാൻ ആർക്കു കഴിയും?"

**77. സങ്കുലയുദ്ധം – ദ്രോണഭീഷ്മധൃഷ്ടദ്യുമ്നന്മാരുടെ പരാക്രമം –** സഞ്ജയൻ പറഞ്ഞു: "ഹേ, രാജാവേ, ഈവിധം വ്യസനമൊക്കെ നീ അനുഭവിക്കേണ്ടിവന്നത് സ്വന്തം ദോഷംകൊണ്ടുതന്നെയാണ്. ഹേ, ഭരതർഷഭാ! അതൊന്നും ദുര്യോധനൻ കാണുന്നില്ല. നീ ചിന്തിച്ചുനോക്കൂ. മുമ്പ് ചൂതുണ്ടായത് ഭവാന്റെ ദോഷത്താൽത്തന്നെയാണ്. ഇപ്പോൾ ഈ പോരും പാണ്ഡവന്മാരുമായി ഉണ്ടായത് ഭവാന്റെ ദോഷത്താൽത്തന്നെയാണ്. ധർമ്മസംഗരംകൊണ്ട് ഭവാൻ കാണുന്നവിധംതന്നെ ദോഷങ്ങൾ സംഭവിച്ചു. താൻതാൻ നിരന്തരം ചെയ്യുന്ന പാപത്തിന്റെ ഫലം താൻതാൻതന്നെ അനുഭവിക്കുന്നു. ഇവിടേയും പരലോകത്തും നീ നേടിയതിന്റെ ഫലമേ നീ അനുഭവിക്കൂ. അതുകൊണ്ട് ഉറച്ചുനിന്ന്, മഹാവ്യസനത്തിൽ ആണ്ടുപോയ ഭവാൻ, യുദ്ധവൃത്താന്തം നടന്നവിധം ഞാൻ പറയുന്നതു കേട്ടാലും.

ഭീമസേനൻ കൂർത്തുമൂർത്ത അമ്പെയ്ത് സൈന്യം പിളർന്ന് ദുര്യോധനാനുജന്മാരോട് എല്ലാവരോടുംചെന്നേറ്റു. ദുശ്ശാസനൻ, ദുർവ്വിഷഹൻ, ദുസ്സഹൻ, ദുർമ്മദൻ, ജയൻ, ജയത്സേനൻ, വികർണ്ണൻ, ചിത്രസേനൻ, സുദർശനൻ, ചാരുചിത്രൻ, സുവർമ്മാവ്, ദുഷ്കർണ്ണൻ, കർണ്ണൻ ഇവരേയും, മറ്റുപല തേരാളിമാരായ ധാർത്തരാഷ്ട്രന്മാരേയും കണ്ട് മാരുതി, ഭീഷ്മനെ കൂസാതെ, പെരുംപടയിലേക്കു ചെന്നുകയറി. അവൻ പടയിൽ കടന്നതു കണ്ട് അവർ എല്ലാവരും പറഞ്ഞു: 'രാജാക്കന്മാരേ! നമുക്ക് ഇവനെ ജീവനോടെ പിടിക്കണം.' പാർത്ഥൻ ചുറ്റും ഉറപ്പിച്ച് ഭ്രാതാക്കന്മാരാൽ ചുഴുന്ന ഭീമൻ ക്രൂരഗ്രഹങ്ങളാൽ ചുറ്റപ്പെട്ട പ്രളയാർക്കനെപ്പോലെ സൈന്യമദ്ധ്യത്തിൽ നിന്നു. പാണ്ഡവൻ തീരെ ഭയപ്പെട്ടില്ല. ദേവാസുരയുദ്ധത്തിൽ അസുരമദ്ധ്യത്തിൽ ഇന്ദ്രൻ എന്നപോലെ ഭീമൻ വിളങ്ങി. ഉടനെ രഥിസഹസ്രങ്ങൾ എല്ലായിടവും ഉഴന്നു. ഭീമനെ, ഒരുത്തനെത്തന്നെ അവർ എല്ലാവരും ശരവർഷംകൊണ്ടു മൂടി. അവൻ അവരിൽ ശ്രേഷ്ഠരായ രഥയോദ്ധാക്കളേയും, ഗജയോധരേയും, അശ്വയോധരേയും, ധാർത്തരാഷ്ട്രന്മാരെ ചിന്തിക്കുകപോലുംചെയ്യാതെ മുടിച്ചുവിട്ടു. തന്നെ ജീവനോടെ പിടിക്കുവാൻ അവർക്ക് ആശയുണ്ടെന്നു കണ്ടതോടുകൂടി മാരുതി അവരെയൊക്കെ കൊല്ലുവാൻതന്നെ തീർച്ചയാക്കി.

ഉടനെ തേരുവിട്ട് ഗദ കൈയിലെടുത്ത് ആ പാണ്ഡവൻ ധാർത്തരാഷ്ട്രന്മാരുടെ ആ പടക്കടലിലേക്കു പാഞ്ഞുചെന്ന്

യോധരെ കൊന്നൊടുക്കി. ഭീമസേനൻ കടന്നപ്പോൾ ധൃഷ്ടദ്യുമ്നൻ ദ്രോണനെ വിട്ട് ശകുനി നില്ക്കുന്നിടത്തേക്കു ചെന്ന് ഏറ്റു. ഭവാന്റെ കൂട്ടരുടെ വലിയ സൈന്യത്തെ ആ നരർഷഭൻ തടുത്തു നിർത്തി.

ഈ സമയത്ത് ധൃഷ്ടദ്യുമ്നൻ ഭീമന്റെ ശൂന്യമായ രഥത്തെ കണ്ടു. പോർക്കളത്തിൽ ഭീമന്റെ സാരഥിയായ വിശോകനേയും കണ്ടു. ഈ കാഴ്ച കണ്ടതോടുകൂടി ധൃഷ്ടദ്യുമ്നൻ ഞെട്ടിപ്പോയി. അവന്റെ നേത്രങ്ങളിൽ ബാഷ്പബിന്ദുക്കൾ ഉയർന്നു. അവൻ നെടുവീർപ്പിട്ട് മെല്ലെ വിശോകനോടു ചോദിച്ചു: 'എന്റെ പ്രാണനേക്കാൾ ഇഷ്ടനായ ഭീമനെവിടെ?' വളരെ ഖിന്നനായി ധൃഷ്ടദ്യുമ്നൻ ഇങ്ങനെ ചോദിച്ചപ്പോൾ വിശോകൻ പറഞ്ഞു: 'എന്നെ ഇവിടെ നിറുത്തി ശക്തനായ പാണ്ഡവൻ ധാർത്തരാഷ്ട്രന്മാരുടെ സൈന്യമാകുന്ന കടലിന്റെ ഉള്ളിലേക്കു കടന്നിരിക്കുന്നു. പോകുമ്പോൾ എന്നോട് ഇങ്ങനെ പറഞ്ഞു: "സൂതാ! നീ കുതിരകളെ നിർത്തി മുഹൂർത്തസമയം എന്നെ കാത്തുനില്ക്കുക. എന്നെ കൊല്ലുവാൻ തയ്യാറെടുത്ത ഈ പരിഷകളെ അവസാനിപ്പിച്ചുവരുന്നതുവരെ നീ ഇവിടെ നില്ക്കൂ!' ഇപ്രകാരം പറഞ്ഞ് ഗദയുമേന്തി ആ ബലിഷ്ഠൻ പാഞ്ഞടുത്തപ്പോൾ സൈന്യങ്ങൾക്കൊക്കെ വലിയ ഹർഷം ഉണ്ടായി. പിന്നെ ബഹളമായ പോര് ഭീഷണമായി നടന്നു. അതിൽ വ്യൂഹംപിളർന്നു വൃകോദരൻ അതിന്റെ ഉള്ളിൽ കടന്നു.' വിശോകൻ പറഞ്ഞതു കേട്ടപ്പോൾ മഹാബലനായ ധൃഷ്ടദ്യുമ്നൻ പോർക്കളത്തിൽവെച്ച് ആ സൂതനോട് പറഞ്ഞു: 'എടോ വിശോകാ! എനിക്ക് ജീവൻ കൊണ്ട് അല്പവും പ്രയോജനമില്ല, ഭീമനെ പോരിൽ വെടിഞ്ഞിട്ട്. എനിക്ക് ഏറ്റവും വലുത് പാണ്ഡവസ്നേഹമാണ്. ഭീമനെക്കൂടാതെ ഞാൻ മടങ്ങിച്ചെന്നാൽ മന്നവന്മാരെന്തുപറയും? പോരിൽ ഞാൻ വിട്ടുനില്ക്കുന്ന സമയത്ത് ഭീമൻ ഒറ്റയ്ക്കു വിട്ടുപോയി. സഹായക്കാരെ വിട്ട് ഭദ്രമായി ഞാൻ സ്വർഗൃഹത്തിലെത്തിയാൽ അവന്ന് അശുഭം ഇന്ദ്രാദികളായ ദേവന്മാർ ഉണ്ടാക്കിത്തീർക്കാതിരിക്കയില്ല. എനിക്ക് തോഴനാണ് ഭീമൻ. ആ മഹാബലൻ ചാർച്ചക്കാരനാണ്; കൂറുള്ളവനാണ്. എനിക്ക് അവനോടും കൂറുണ്ട്. വൃകോദരൻ പോയ ദിക്കിലേക്കു പോയി ഞാനും ശത്രുക്കളെ കൊല്ലുന്നത് നീ കണ്ടുകൊള്ളുക' എന്നു പറഞ്ഞ് ആ വീരൻ പടയുടെ നടുവിലൂടെ ചെന്നു. ഭീമന്റെ ഗദാഘാതമേറ്റ് ചത്തുകിടക്കുന്ന ആനകളെ കണ്ടുകൊണ്ട് ധൃഷ്ടദ്യുമ്നൻ കയറി. അങ്ങനെ പോയ അവൻ ശത്രുപ്പട മുടിക്കുന്ന ഭീമനെ കണ്ടു. ഭയങ്കരമായ കൊടുങ്കാറ്റിൽ വൃക്ഷക്കൂട്ടമെന്നപോലെ ശത്രുക്കൂട്ടത്തെ ഭീമൻ മുടിച്ചുകൊണ്ട് പോരാടിക്കൊണ്ടിരിക്കുമ്പോൾ പോർക്കളത്തിൽ അതിഭയങ്കരമായ ഒരു ആർത്തനാദം മുഴങ്ങി. ഹാ! ഹാ! എന്ന ആരവവും ഭവാന്റെ ഭടന്മാരിൽനിന്നു പൊങ്ങി. വിദഗ്ദ്ധനായ ആ ചിത്രയോധി, ഭീമൻ, കൊന്നുമുടിക്കുമ്പോൾ ഭയവിഹ്വലരായ ഭവാന്റെ സൈന്യത്തിൽനിന്നു പൊങ്ങിയ നിലവിളിയായിരുന്നു അത്. ഉടനെ ആ വീരന്മാരെല്ലാം വൃകോദരന്നു ചുറ്റും ശസ്ത്രം വർഷിച്ചുകൊണ്ട് പേടിവിട്ട്, ചെന്നേറ്റു.

ഘോരമായ സൈന്യം തയ്യാറായി ഭീമസേനന്നു ചുറ്റുംകൂടി എതിർക്കുന്നത് പാർഷതൻ കണ്ടു. പദാതിയായി പോരാടി അമ്പേറ്റു നില്ക്കുന്ന ഭീമന്റെ സഹായത്തിന്നായി ഗദാധരനായ ധൃഷ്ടദ്യുമ്നൻ കല്പകാലാന്തകനെപ്പോലെ രണമദ്ധ്യത്തിൽ എത്തി. ആ മഹാരഥൻ ഭീമനെ വിശല്യനാക്കി തന്റെ തേരിൽക്കയറ്റി. ആ വൈരിമദ്ധ്യത്തിൽവെച്ച് ധൃഷ്ടദ്യുമ്നൻ ഭീമനെ പുണർന്ന് ആശ്വസിപ്പിച്ചു. കഠോരമായ ആ പോര് നടന്നുകൊണ്ടിരിക്കുമ്പോൾ നിന്റെ പുത്രൻ ദുര്യോധനൻ ഇപ്രകാരം പറഞ്ഞു: 'ഈ ദുഷ്ടനായ ദ്രുപദപുത്രൻ ഭീമന്റെ കൂട്ടിന്ന് എത്തി. അവന്റെനേരെ സൈന്യങ്ങളോടുകൂടി പോകുവിൻ; അവനെ വിടരുത്' എന്നു ജ്യേഷ്ഠനായ സുയോധനൻ പറഞ്ഞപ്പോൾ ധാർത്തരാഷ്ട്രൻ ഭീമന്റെ വധത്തിന്നായി ആയുധമെടുത്തു. കല്പാന്തകാലകേതുക്കൾപോലെ ഉഗ്രന്മാരായ അവർ അമ്പും വില്ലുമെടുത്ത് രഥനേമീസ്വരത്താൽ ഭൂമികുലുക്കുമാറ് കുതിച്ചു. ശരങ്ങൾ പാർഷതനിൽ മേഘങ്ങൾ കുന്നിൽ ജലധാര വർഷിക്കുന്നതുപോലെ വർഷിച്ചു. തീക്ഷ്ണമായ അസ്ത്രം അവരിൽ എയ്തു ആ ചിത്രയോധി നടുങ്ങാതെ നിന്നു.

വീരന്മാരായ ഭവാന്റെ മക്കൾ അവന്നുചുറ്റും വളഞ്ഞുനിരന്ന് എതിർക്കുന്നതു കണ്ടപ്പോൾ കൊല്ലുന്നതിന്നായി യുവാവായ ദ്രുപദാത്മജൻ ഉഗ്രമായ പ്രമോഹാസ്ത്രമെടുത്ത് നിന്റെ പുത്രനിൽ ക്രോധത്തോടെ, ദൈത്യന്മാരിൽ ദേവരാജൻ എന്നപോലെ, പ്രയോഗിച്ചു. ഉടനെ നരപ്രവീരന്മാരായ അവർ വിമോഹനാസ്ത്രാഹതചിത്തന്മാരായി. കുരുക്കൾ അങ്ങുമിങ്ങും ഓടി. തേര്, ആന, കുതിരകൾ ഇവയോടുകൂടി കാലനാൽ വളയപ്പെട്ട വിധം സംജ്ഞകെട്ട ഭവാന്റെ പുത്രന്മാരെ കണ്ടപ്പോൾ കൗരവസൈന്യം ഗതികെട്ട് നാനാവശത്തേക്കും ഓടിക്കളഞ്ഞു.

ഈ സമയത്ത് ശസ്ത്രധരോത്തമനായ ദ്രോണൻ പാഞ്ഞുചെന്ന് ദ്രുപദനെ മൂന്നു ഘോരബാണങ്ങൾ എയ്തു. ശരം കൊണ്ടപ്പോൾ ദ്രുപദൻ പൂർവ്വവൈരം ചിന്തിച്ച് പിന്മാറി. പ്രതാപവാനായ ദ്രോണൻ ദ്രുപദനെ ജയിച്ച് ശംഖനാദം മുഴക്കി. അവന്റെ ശംഖനാദംകേട്ട് സോമകന്മാർ വിറച്ചുപോയി.

ഈ സന്ദർഭത്തിലാണ് ദ്രോണൻ, അങ്ങയുടെ പുത്രന്മാർ പ്രമോഹാസ്ത്രത്താൽ ഉഴലുന്നതായി കേട്ടത്. അപ്പോൾ ദ്രോണൻ പോരിൽനിന്നു പാഞ്ഞു അവിടെയെത്തി. ഉടനെ ദ്രോണൻ കണ്ടത് ധൃഷ്ടദ്യുമ്നൻ ഭീമനോടുകൂടി സഞ്ചരിക്കുന്നതാണ്. മോഹത്തിൽപ്പെട്ടുപോയ നിന്റെ പുത്രന്മാരെയും ആ മഹാരഥൻ കണ്ടു. മോഹനാസ്ത്രത്തെ ഉടനെതന്നെ സംജ്ഞാസ്ത്രംകൊണ്ട് നശിപ്പിച്ചു. ഉടനെ നിന്റെ പുത്രന്മാർ ഉന്മേഷത്തോടുകൂടിയവരായി തെളിഞ്ഞു. വീണ്ടും അവർ ഭീമപാർഷതന്മാരോട് യുദ്ധത്തിനായി ഏറ്റു. ഈ സമയത്ത് ധർമ്മപുത്രൻ തന്റെ യോധരെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഹേ, ഭടന്മാരെ, നിങ്ങൾ ഭീമപാർഷതന്മാർ പോയ ദിക്കുനോക്കി ഉടനെ പോകുവിൻ. സൗഭദ്രാദികളായ പന്ത്രണ്ടു മഹാരഥന്മാർ ഉടനെ പോകുവിൻ. ഉടനെ അവരുടെ വൃത്താന്തം അറിയണം എന്റെ മനസ്സ് തെളിയുന്നില്ല.' യുധിഷ്ഠിരന്റെ ആജ്ഞകേട്ട് വിക്രാന്തയോധികളായ ആ ശൂരന്മാർ സൂര്യൻ നട്ടുച്ചയായി നില്ക്കുന്ന ആ സമയത്ത് എല്ലാവരും ഓടി. കേകയന്മാർ, ദ്രൗപദേയർ, ധൃഷ്ടകേതു എന്നിവർ അഭിമന്യുവെ മുന്നിലാക്കി വലിയ സൈന്യത്തോടുകൂടി സൂചീമുഖം എന്ന വ്യൂഹംകൊട്ടി ആ ധാർത്തരാഷ്ട്രത്തേർക്കൂട്ടത്തെ പിളർന്നു. അഭിമന്യുപ്രഭൃതികളായ ആ വില്ലാളികൾ വന്നപ്പോൾ നിന്റെ പട വല്ലാതെ തളർന്നിരുന്നു. ഭീമസേനനെ ഭയപ്പെട്ടും ധൃഷ്ടദ്യുമ്നൻ കശക്കിവിട്ടും ഉഴന്ന നിന്റെ പടയ്ക്ക് അഭിമന്യുപ്രഭൃതികളെ തടുക്കുവാൻ സാധിച്ചില്ല. മദമൂർച്ഛയോടുകൂടി വഴിയിൽനില്ക്കുന്ന പ്രമദയെപ്പോലെ നിന്റെ സേന തളർന്നിരുന്നു.

നല്ല അഭിജാതന്മാരും നല്ല ധനുർദ്ധരന്മാരും പൊൻകൊടിയുള്ളവരുമായ അവർ ഭീമസേനനേയും പാർഷതനേയും കാക്കുവാനായി പാഞ്ഞുകയറി. അഭിമന്യുപ്രമുഖന്മാരെക്കണ്ട് ആ വില്ലാളിവീരന്മാരും നിന്റെ പട മുടിച്ചുകൊണ്ടിരിക്കെ സന്തോഷിച്ചു. ഉടനെ തന്റെ ഗുരുവിന്റെ വരവ് പാർഷതൻ കണ്ടു. അതോടുകൂടി ആ വീരൻ നിന്റെ മക്കളെ കൊല്ലുവാൻ അപ്പോൾ ഒരുങ്ങുകയുണ്ടായില്ല.

ഉടനെ കേകയന്മാരുടെ തേരിൽക്കയറി കോപത്തോടെ അസ്ത്രാന്ധനായ ദ്രോണന്റെനേരെ കയറി. അവൻ വരുമ്പോൾ പ്രതാപവാനായ ഭാരദ്വാജൻ ചൊടിച്ച് അമ്പെയ്ത് അവന്റെ വില്ലു നുറുക്കിക്കളഞ്ഞു. വേറെയും ആ പാർഷതനിൽ ശരങ്ങൾ വർഷിച്ചു. ദുര്യോധനഹിതത്തിന്നായി സ്വാമിയുടെ ചോറിന്റെ കൂറു നിനച്ച് ദ്രോണൻ അവനുമായി പോരാടി. ഉടനേ ശത്രുനാശനനായ പാർഷതൻ മറ്റൊരു വില്ലെടുത്ത് പൊന്നുകെട്ടിച്ച കൂരമ്പ് ദ്രോണന്റെനേർക്കയച്ചു. അരികർശനനായ ദ്രോണൻ അവന്റെ വില്ലറുത്ത് നാലു ശരങ്ങളാൽ അവന്റെ നാലു കുതിരകളേയും വധിച്ച് ഘോരമായ കാലപുരിയിലേക്കയച്ചു. അവന്റെ സൂതനേയും മൂർച്ചയുള്ള ഭല്ലം കൊണ്ടു വീഴ്ത്തി. അശ്വങ്ങൾ ചത്ത തേർവിട്ട് ആ മഹാരഥൻ നിലത്തേക്കു ചാടി. ഉടനെ അഭിമന്യുവിന്റെ രഥത്തിൽ പിടിച്ചുകയറി.

തേര്, ആന, അശ്വം ഇവയോടുചേർന്ന പാണ്ഡവ സൈന്യം അപ്പോൾ വിറച്ചുപോയി. ഭീമസേനൻ കണ്ടുനില്ക്കെ. പാർഷതൻ നോക്കിനില്ക്കെ തേജസ്സേറുന്ന ദ്രോണൻ ആ സൈന്യത്തെ ഭഞ്ജിച്ചതു കണ്ടപ്പോൾ ആ മഹാരഥന്മാർക്കാർക്കും തടുക്കുവാൻ സാധിച്ചില്ല.

ദ്രോണൻ കൂർത്ത ശരംകൊണ്ട് കൊന്നൊടുക്കുന്ന ആ സൈന്യം ഭ്രമിച്ച് അങ്ങുമിങ്ങും, കടയുന്ന കടലെന്നപോലെ, കലങ്ങിമറിഞ്ഞ് പാഞ്ഞു. പാണ്ഡവപ്പട ഇത്തരത്തിൽ ഉഴന്നതുകണ്ടപ്പോൾ നിന്റെ പട സന്തോഷിച്ചു. ക്രോധത്തോടെ ഗുരു ഇപ്രകാരം ശത്രുപ്പടയെ തകർത്തതു കണ്ടപ്പോൾ നിന്റെ ഭടന്മാർ 'ഭേഷ് ഭേഷ്' എന്നു പറഞ്ഞ് ആനന്ദത്തോടെ ആർത്തുവിളിച്ച് അലറി.''

**78. രണ്ടുപക്ഷത്തിലേയും സൈന്യങ്ങളുടെ സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: ''അപ്പോൾ മോഹംവിട്ടെഴുന്നേറ്റ ദുര്യോധനരാജാവ് ശരവർഷംകൊണ്ടു വീണ്ടും വീരനായ ഭീമനെ തടുത്തു. അപ്പോൾ നിന്റെ മക്കൾ എല്ലാവരും ഒന്നിച്ചു കൂടി അണഞ്ഞ് പോർക്കളത്തിൽ ഭീമനുമായി ഏറ്റ് എതിർത്തു. ഭീമനും സമരത്തിൽ വീണ്ടും തന്റെ തേരിന്നടുത്തു നില്ക്കുന്ന ദുര്യോധനന്റെനേരെ കേറിച്ചെന്നു. ഉടനെ ശത്രുപ്രാണഹരമായ ശക്തിയേറിയ സായകം ദൃഢമായി നിന്റെ പുത്രനിൽ പ്രയോഗിച്ചു. ഉടനെ ദുര്യോധനരാജാവ് ശക്തനായ ഭീമസേനനെ മർമ്മം നോക്കി കൂർത്തുമൂർത്ത നാരാചംവെച്ചു താങ്ങി. വില്ലാളിയായ നിന്റെ പുത്രൻ ഗാഢമായി എയ്തു പീഡിപ്പിച്ച വില്ലാളിയായ ഭീമൻ ചൊടിച്ച് കണ്ണുചുവത്തി ഊക്കോടെ വില്ലുവലിച്ച് മൂന്നമ്പ് ദുര്യോധനന്റെ കൈക്കും മാറത്തും ആഴ്ത്തി. ആ ശരങ്ങൾ കുത്തിനില്ക്കുന്ന അവൻ ശൃംഗങ്ങളാൽ അദ്രിയെന്നവിധം ശോഭിച്ചു.

ചൊടിച്ച് അന്യോന്യം എയ്യുന്ന അവരെക്കണ്ടപ്പോൾത്തന്നെ ജീവൻപോയമട്ടായി കൗരവാനുജന്മാരായ അവർക്കെല്ലാം. ഭീമകർമ്മാവായ ഭീമൻ അവരെ കൊല്ലുവാൻ മുമ്പെ പ്രതിജ്ഞചെയ്തിട്ടുള്ളതാണല്ലോ. അതു ചിന്തിച്ച് അവർ ഉറച്ച നിശ്ചയത്തോടുകൂടിത്തന്നെ ഭീമനെ പിടികൂടുവാൻ വിചാരിച്ചു. അവർ വന്നടുക്കുമ്പോൾ മഹാബലനായ ഭീമൻ, എതിരാനകളെ ആന എന്ന വിധം എതിർത്തേറ്റു. ഇപ്രകാരം തേജസ്വിയായ അവൻ നാരാചംകൊണ്ട് നിന്റെ പുത്രനായ ചിത്രസേനനെ അർദ്ദിപ്പിച്ചു. നിന്റെ മറ്റു മക്കളേയും പോരിൽ പൊൻകെട്ടുള്ള ശരങ്ങൾകൊണ്ടു താഡിച്ചു. അപ്പോഴേക്കും പോർക്കളത്തിൽ സൈന്യങ്ങളെയൊക്കെ നിറുത്തി അഭിമന്യു തുടങ്ങിയ പന്ത്രണ്ടു മഹാബലന്മാർ ധർമ്മരാജൻ അയച്ച് ഭീമന്നു തുണയ്ക്കായി വന്ന് ശക്തരായ നിന്റെ പുത്രന്മാരോട് എതിർത്തു ഏറ്റു. തേരിൽ കയറി നില്ക്കുന്ന അവർക്ക് വഹ്നിപ്രതാപികളായ അവർ എല്ലാവരും ശ്രീയോടുകൂടി വിലസുന്ന മഹാരഥന്മാരാണ്. പെരുംപോരിൽ ജ്വലിക്കുന്നവരും പൊൻകിരീടം അണിഞ്ഞവരുമായ അവർ അണയുന്നതുകണ്ടതോടുകൂടി നിന്റെ മക്കൾ ഭീമനെ വിട്ടു പോയി. അവർ ജീവനോടെ മടങ്ങുന്നതിൽ മാരുതി പൊറുത്തില്ല. നിന്റെ മക്കളെ പിന്തുടർന്ന് പീഡിപ്പിച്ചു. അപ്പോൾ ഭീമനോടുകൂടി അഭിമന്യുവിനേയും, ധൃഷ്ടദ്യുമ്നനേയും കണ്ട് നിന്റെ സൈന്യത്തിൽ മഹാരഥന്മാരായ ദുര്യോധനപ്രഭൃതികൾ വില്ലും കൈയിലെടുത്തു പായുന്ന അശ്വങ്ങളാൽ ആ രഥീന്ദ്രന്മാരുള്ളിടത്തേക്ക് എത്തി.

അപരാഹ്നമായതോടുകൂടി രണം ഭയങ്കരമായി. നിന്റെ കൂട്ടരും ശത്രുക്കളുംതമ്മിൽ ഘോരഘോരമായി പോരാടി. വികർണ്ണന്റെ അശ്വങ്ങളെ ഫാൽഗുനി കൊന്നു, അവനിൽ ക്ഷുദ്രമായ ഇരുപത്തഞ്ചു ശരം തൂകി. അശ്വങ്ങൾ ചത്ത തേർവിട്ട് ആ മഹാരഥനായ വികർണ്ണൻ ക്ഷണത്തിൽ ചിത്രസേനന്റെ രഥത്തിൽ കയറി. ഒരേ തേരിലിരിക്കുന്ന വംശവർദ്ധനന്മാരായ ആ വീരന്മാരെ അർജ്ജുനപുത്രൻ ശരനിരകൊണ്ടു മൂടി. ചിത്രസേനവികർണ്ണന്മാർ അഞ്ചമ്പ് കാർഷ്ണിയെ എയ്തു. കാർഷ്ണി കുലുങ്ങാതെ മേരുപോലെ നിന്നു. ദുശ്ശാസനൻ അഞ്ചു കേകയന്മാരെ പോരിൽ പൊരുതി പതിപ്പിച്ചു. അതൊരു അത്ഭുതമായി. ക്രുദ്ധരായി ദ്രൗപദേയന്മാർ സർപ്പക്രൂരമായ ശരങ്ങൾ കൊണ്ട് നിന്റെ പുത്രനായ ദുര്യോധനനെ തടുത്തു. ദുർഷധർഷനായ നിന്റെ പുത്രൻ പോരിൽ ദ്രൗപദീപുത്രന്മാരെയും കൂർത്തുമൂർത്ത അമ്പുകൾ വെവ്വേറെ എയ്തു. അവൻ എയ്തതേറ്റ് ചോരചാടി. മനയോലയൊഴുകുന്ന മലപോലെ അവൻ നന്നായി ശോഭിച്ചു. ശക്തനായ ഭീഷ്മനും പോരിൽ പാണ്ഡവന്മാരുടെ സൈന്യത്തെ, ഗോപാലൻ പശുക്കളെയെന്നവിധം ആട്ടിയോടിച്ചു.

ഈ സമയത്ത് ഗാണ്ഡീവത്തിന്റെ മഹാശബ്ദം കേൾക്കുമാറായി. വലത്തുവശത്ത് പാർത്ഥൻ സൈന്യങ്ങളെ കൊന്നൊടുക്കുകയാണ്. ചുറ്റും കുരുപാണ്ഡവസൈന്യങ്ങൾക്കിടയിൽ കബന്ധങ്ങൾ (തലയില്ലാത്ത ഉടലുകൾ) എഴുന്നേറ്റു.

രക്തമാകുന്ന ജലവും, ശരങ്ങളാകുന്ന ചുഴികളും, ഗജങ്ങളാകുന്ന ദ്വീപുകളും, കുതിരകളാകുന്ന തിരകളും ചേർന്ന ആ പടയാകുന്ന കടൽ രഥങ്ങളാകുന്ന കപ്പലുകളാൽ ആ നരവ്യാഘ്രന്മാർ കടന്നു. ആ പടക്കളത്തിൽ കൈകൾ അറ്റും, ചട്ടപൊട്ടിയും, ദേഹം മുറിഞ്ഞും, തകർന്നും നരോത്തമന്മാർ നൂറും ആയിരവും ചിന്നിക്കിടക്കുന്നതായി ഞാൻ കണ്ടു. കടുംചോരയിലാറാടി ചത്തുവീണ മത്തഗജങ്ങളെക്കൊണ്ട്, ശൈലങ്ങളാൽ ഭൂമി എന്നവിധം യുദ്ധക്കളം ശോഭിച്ചു. അതിൽ ഹേ ഭാരതാ! ഞാൻ നിന്റെ പങ്കിലും മറുപങ്കിലും ഒരു സംഗതി കണ്ടു. അതു മറ്റൊന്നുമല്ല. യുദ്ധത്തിന്ന് ആഗ്രഹിക്കാത്തതായി ഒറ്റ പുരുഷനും രണ്ടുപങ്കിലും ഉണ്ടായിരുന്നില്ല. ഇപ്രകാരം മഹത്തായ കീർത്തിയെക്കൊതിച്ച് വീരന്മാരായ നിന്റെ കൂട്ടർ പാണ്ഡവന്മാരുമായി ജയത്തെ കാംക്ഷിച്ചുതന്നെ പോരാടി.''

**79. ആറാംദിവസത്തെ യുദ്ധാവസാനം – ഭീമനിൽനിന്ന് ദുര്യോധനന്റെ പരാജയം – അഭിമന്യു ദ്രൗപദേയന്മാർ ദാർത്തരാഷ്ട്രന്മാരുമായി പോരാടുന്നു** – സഞ്ജയൻ പറഞ്ഞു: ''അർക്കൻ സന്ധ്യാരാഗം ചേർന്ന സമയത്ത് ദുര്യോധനരാജാവ് ഭീമനെക്കൊല്ലുവാനായി പാഞ്ഞടുത്തു. ഗാഢവൈരനായ ആ വീരൻ വരുന്നതു കണ്ട് ഭീമസേനൻ ചൊടിച്ച് ഇപ്രകാരം പറഞ്ഞു: ''വളരെക്കാലമായി കൊതിച്ചിരുന്ന ആ കാലം ഇപ്പോൾ വന്നുചേർന്നു. നീ പോരിൽനിന്നു വിട്ടൊഴിയുന്നില്ലെങ്കിൽ ഞാൻ നിന്നെ ഇപ്പോൾ കൊന്നുകളയാം. ഇന്ന് കുന്തിയുടെ പരിക്ലേശവും, വനവാസക്ലേശവും, ദ്രൗപദീക്ലേശവുമൊക്കെ നിന്നെ കൊന്നിട്ടു ഞാൻ തീർത്തുകൊള്ളാം. മുമ്പെ നീ മത്സരിച്ച് നീ പാണ്ഡുപുത്രരെ നിന്ദിച്ചില്ലേ, ആ പാപത്തിന്നുള്ള വ്യസനം ഹേ, ഗാന്ധാരീപുത്രാ! നിനക്കു വന്നുചേർന്നു. മുമ്പ് കർണ്ണന്റെയും സൗബലന്റെയും അഭിപ്രായപ്രകാരം പാണ്ഡവന്മാരെ കണക്കിലെടുക്കാതെ താന്തോന്നിത്തം നീ കാണിച്ചു. യാചിക്കുന്ന ദാശാർഹനെയും നീ നിന്ദിച്ചയച്ചു. ഉലൂകൻവഴി നീ സന്ദേശം ഹൃഷ്ടനായ നല്കിയില്ലേ. ഇപ്പോൾ എനിക്ക് അവസരം കിട്ടി. ബന്ധുഭൃത്യരോടുകൂടിയ നിന്നെ ഞാൻ കൊന്നുകളയുന്നുണ്ട്. എന്റെ മുമ്പിൽ നീ മുമ്പു ചെയ്ത തെറ്റുകൾ തെറ്റല്ലെങ്കിൽ തെളിയിക്കുക,' എന്നു പറഞ്ഞ് ആ ഘോരമായ ചാപം കുലയേറ്റി ഉൽക്കടമായ ഇടിത്തീപോലുള്ള വിശിഖങ്ങളെ തൊടുത്ത് ഇരുപത്താറെണ്ണം ക്രുദ്ധനായ ദുര്യോധനന്റെ നേരെ വിട്ടു. അഗ്നിജ്വാലാകാരമായ, വജ്രോഗ്രമായ വിശിഖങ്ങളിൽ രണ്ടമ്പുകൊണ്ട് വില്ലു മുറിച്ചു, രണ്ടമ്പു കൊണ്ട് സുതനെകൊന്നു, നാലമ്പു കൊണ്ട് നാലു കുതിരകളേയും കൊന്നു; രണ്ടമ്പുകൊണ്ട് ദുര്യോധനന്റെ കുട ഖണ്ഡിച്ചു വീഴ്ത്തി. ആറമ്പുകൊണ്ടു മുഖ്യമായ ധ്വജവും അറുത്തുവീഴ്ത്തി. ഭവാന്റെ മകൻ കണ്ടുനില്ക്കവേ അത് അറത്ത് അലറി. നാനാരത്നമണിഞ്ഞ ആ തേരിൽനിന്ന് ശ്രീ പെരുത്തതായ ആ ധ്വജം കാറിൽനിന്നു മിന്നൽ വീഴുന്നതുപോലെ വീണു. അർക്കനെപ്പോലെ വിലസുന്ന ആ ശുഭമായ മണിപന്നഗം വീണു! കുരുരാജാവിന്റെ ധ്വജം വീഴുന്നതു കണ്ട് രാജാക്കന്മാരെല്ലാം അത്ഭുത

പ്പെട്ടു. പിന്നെ പത്തമ്പുകൊണ്ട്, ശ്രോത്രത്താൽ ആനയെ എന്ന പോലെ, ആ വീരനെ എയ്ത് ആ മഹാരഥൻ ചിരിച്ചു. ഉടനെ വീരന്മാരോടുകൂടിയ സിന്ധുരാജാവ് ദുര്യോധനന്റെ പിൻഭാഗത്തു പിടിച്ചു. ഓജസ്വിയായ കൃപന്റെ തേരിൽ ദുര്യോധനനെ താങ്ങിയെടുത്തു കയറ്റി. ഭീമന്റെ ശരമേറ്റു പീഡിതനായ ദുര്യോധനൻ കൃപന്റെ തേരിൽ ഇരുന്നു. ഭീമനെ വെല്ലുവാൻ നോക്കുന്ന ജയദ്രഥൻ അവനെ തടത്തു. അസംഖ്യം തേരുകൾകൊണ്ടു ഭീമന്റെ മാർഗ്ഗമൊക്കെ അടച്ചു.

ഉടനെ ധൃഷ്ടകേതുവും വീര്യവാനായ അഭിമന്യുവും ഭവാന്റെ മക്കളുമായി പൊരുതി. കേകയന്മാരും, ദ്രൗപദേയന്മാരും പൊരുതി.

ചിത്രസേനൻ, സുചിത്രൻ, ചിത്രാംഗദൻ, ചിത്രദർശനൻ, സുചാരു, ചാരുമിത്രൻ, നന്ദൻ, ഉപനന്ദൻ എന്നീ എട്ടു ധനുർദ്ധരന്മാർ പ്രസിദ്ധന്മാരായ സുകുമാരന്മാരാണ്. അവർ അഭിമന്യുവിന്റെ തേരിന്നു ചുറ്റും വളഞ്ഞു. ഉടനെ മഹാശയനായ അഭിമന്യു അവരെ ഓരോരുത്തരെ അയ്യഞ്ചു നിശിതശരങ്ങളാൽ എയ്തു. വിചിത്രമായ വില്ലിൽ നിന്നു വരുന്ന വജ്രമൃത്യുസമങ്ങളായ ശരങ്ങളാൽ, അവരെല്ലാം സൗഭദ്രനെ കാറുകൾ മഹാമേരുവെ എന്നവിധം തീക്ഷ്ണമായ ബാണങ്ങളാൽ വർഷിച്ചു. പോരിൽ പീഡിപ്പിക്കെ കൃതാസ്ത്രനും യുദ്ധദുർമ്മദനുമായ അഭിമന്യു ഭവാന്റെ കൂട്ടരെയൊക്കെ ദേവാസുരപ്പോരിൽ ദൈത്യന്മാരെ ഇന്ദ്രൻ എന്നവിധം വിറപ്പിച്ചു. പതിന്നാല് ഘോരമായ സർപ്പോഗ്രഭല്ലങ്ങൾ വികർണ്ണന്റെ നേർക്ക് തേരാളിശ്രേഷ്ഠനായ ഫാൽഗുനി എയ്തു. വികർണ്ണന്റെ തേരിൽനിന്നു സൂതനേയും ധ്വജത്തേയും, അശ്വത്തേയും അവൻ വീഴ്ത്തി. അങ്ങനെ അഭിമന്യു ശരങ്ങൾ വിട്ടുകൊണ്ട് പോരിൽ തുള്ളുന്നവിധം ഞാൻ കണ്ടു. അവൻ ഊട്ടിച്ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ കത്തിയമ്പുകളെ വിട്ട് സൂതാശ്വങ്ങളെ വീഴ്ത്തിയതിന്നുശേഷം കങ്കമയിൽച്ചിറകുള്ള കൂർത്ത ശരങ്ങളെ വികർണ്ണന്റെ നേരെ വിട്ടു. അവ വികർണ്ണന്റെ ചോര കുടിച്ചു കക്കി. സർപ്പങ്ങളെപ്പോലെ ചോര പുരണ്ട, സ്വർണ്ണക്കെട്ടുള്ള ശരങ്ങൾ ഭൂമിയിൽ ചെന്നു കുത്തി. അവന്റെ മറ്റു സഹജന്മാർ വികർണ്ണൻ വിണ്ടുകീറിയതുകണ്ട് സൗഭദ്രാദികളായ രഥശ്രേഷ്ഠന്മാരോടു ചെന്ന് ഏറ്റു. യുദ്ധദുർമ്മദന്മാരായ അവർ സൂര്യകാന്തിത്തേരുകളിൽ അടുത്ത് എയ്തു. അങ്ങനെ അവർ പരസ്പരം ഭയങ്കരമായി പോരാടി. ഏഴമ്പുകൊണ്ട് സുതകർമ്മാവിനെ ദുർമ്മുഖൻ എയ്തു. ഒരമ്പു കൊണ്ട് കൊടിയേയും ഖണ്ഡിച്ചു. ഏഴമ്പുകൊണ്ട് സൂതനേയും, ആറമ്പുകൊണ്ട് വായുവേഗമുള്ള പൊൻകോപ്പണിഞ്ഞ ഹയങ്ങളേയും സുതനേയും വീഴ്ത്തി. അശ്വങ്ങൾ ചത്ത തേരിൽ ഇരിക്കുന്ന മഹാരഥനായ ശ്രുതകർമ്മൻ ചൊടിച്ചുകത്തുന്ന കൊള്ളിമീൻ പോലുള്ള വേൽ ചാട്ടി. അതു പാഞ്ഞുചെന്ന് കീർത്തിമാനായ ദുർമ്മുഖന്റെ ചട്ടപൊട്ടിച്ച് പിളർന്നു ഭൂമിയിൽ ചെന്നു കുത്തി. തേർപോയ അവനെക്കണ്ട് മഹാരഥനായ സുതസോമൻ സൈന്യങ്ങൾ കാണ്കെ അവനെ തേരിൽക്കയറ്റി. ശ്രുതകീർത്തി അങ്ങയുടെ പുത്രനായ ജയൽസേനനെ കൊല്ലുവാൻ പോരിൽ ഏറ്റു. ശ്രുതകീർത്തി അവന്റെ വലിയ വില്ല് അത്യുച്ചനാദത്തോടെ ഉലച്ചപ്പോൾ അതിനെ ഭവാന്റെ പുത്രനായ ജയൽസേനൻ തീക്ഷ്ണമായ ക്ഷുരപ്രംകൊണ്ട് ചിരിച്ച് അറുത്തുവീഴ്ത്തി. ശതാനീകൻ സഹോദരനെ വില്ല് അററനിലയിൽക്കണ്ട് സിംഹംപോലെ അലറി അടുത്തു ചെന്നു. ഉടനെ ശതാനീകൻ ആ പടയിൽ വില്ലിട്ടുലച്ച് ജയത്സേനന്റെമേൽ പത്തു തീക്ഷ്ണശരങ്ങൾ എയ്തു. മദിച്ച ആനയെപ്പോലെ ഒന്ന് അലറി. ശതാനീകൻ ചട്ടകീറുന്ന തീക്ഷ്ണമായ മറ്റൊരമ്പുകൊണ്ട് ജയത്സേനന്റെ ഹൃദയത്തിൽ ദൃഢമായി എയ്തു. അപ്പോൾ ദുഷ്കർണ്ണൻ ഭ്രാതാവിന്റെ സമീപത്തുചെന്നു ചൊടിച്ച് നകുലപുത്രന്റെ വില്ല് യുദ്ധത്തിൽ അറുത്തു. ഉടനെ കനത്ത മറ്റൊരു നല്ല വില്ലെടുത്ത് മഹാബലനായ ശതാനീകൻ തീക്ഷ്ണമായ ബാണങ്ങൾ തൊടുത്തു. നിൽക്കൂ! നിൽക്കൂ! എന്ന് ഭ്രാതൃസന്നിധിയിൽവെച്ച് ദുഷ്കർണ്ണനോടു പറഞ്ഞ് ജ്വലിച്ച സർപ്പങ്ങൾപോലുള്ള തീ ക്ഷ്ണമായ ബാണങ്ങൾ ചൊരിഞ്ഞു. ഇവന്റെ വില്ല് ഒരു ബാണംകൊണ്ടും, രണ്ടു ബാണങ്ങൾകൊണ്ട് സൂതനേയും അറുത്തു വീഴ്ത്തി. ഏഴു ബാണങ്ങളാൽ അപ്പോൾത്തന്നെ അവനേയും വീഴ്ത്തി. മനോവേഗത്തിൽപ്പായുന്ന കർബ്ബുരമായ അശ്വങ്ങളേയും കൊന്നു വീഴ്ത്തി. ഇങ്ങനെ പന്ത്രണ്ടു ബാണങ്ങളാൽ അവൻ എല്ലാറ്റിനേയും വീഴ്ത്തി. പിന്നെ ശക്തിയായി എയ്തുവിട്ട വേറെ ഭല്ലത്താൽ ചൊടിച്ച് ദുഷ്കർണ്ണന്റെ ഹൃദയത്തിലും എയ്തു. ദുഷ്കർണ്ണൻ ഇടികൊണ്ട മരംപോലെ പെട്ടെന്നു വീണു. ആർത്തനായ ദുഷ്കർണ്ണനെക്കണ്ട് അഞ്ചു മഹാരഥന്മാർ ശതാനീകനെക്കൊല്ലുവാൻ പാഞ്ഞ് ചുറ്റും വന്നു. യശസ്വിയായ ശതാനീകൻ ശരജാലത്താൽ മൂടിയപ്പോൾ ചൊടിച്ച് അഞ്ചു കേകയസോദരന്മാർ പാഞ്ഞ് അടുത്തു. അവൻ പാഞ്ഞ് ഏല്ക്കുന്നതായിക്കണ്ട് മഹാരഥരായ നിന്റെ മക്കൾ കരികളെ കൊമ്പന്മാർ എന്ന വിധം പാഞ്ഞെതിർത്തു. ദുർമ്മുഖൻ, ദുർജ്ജയൻ, ദുർമ്മർഷണൻ, ശത്രുഞ്ജയൻ, ശത്രുസഹൻ ഇവരൊക്കെ പ്രസിദ്ധന്മാരും ക്രുദ്ധന്മാരുമാണ്. ഭ്രാതാക്കൾ ഒപ്പം കേകയന്മാരോട് ചെന്നേറ്റു. മനോജവമായ അശ്വങ്ങളുള്ള നഗരാഭങ്ങളായ രഥങ്ങളാൽ നാനാവർണ്ണമായ കൊടിക്കൂറകളോടുകൂടി വിചിത്രകവചധ്വജന്മാരും, നല്ല ധനുർദ്ധരന്മാരുമായ ആ വീരന്മാർ സിംഹങ്ങൾ കാടുമാറിക്കേറുമ്പോലെ പടയോടുകൂടിക്കയറി. ആനയും തേരും കലർന്ന് അവരുടെ രണം ബഹളമായി. പരസ്പരം കൊന്നൊടുക്കുന്നവിധത്തിൽ ഉഗ്രമായി നടന്നു. തമ്മിൽ പകയുള്ള അവർക്കു യമരാഷ്ട്രവിവർദ്ധനമായി ആ പട ഭയങ്കരമായി നടന്നു. അസ്തമിക്കുന്നതിന്ന് അല്പം മുമ്പായി പോർ ഉഗ്രമായി. തേരാളികളും കുതിരപ്പടയാളികളും അവിടെ അസംഖ്യം ചിന്നി.

അപ്പോൾ ക്രുദ്ധനായ ശാന്തനവൻ മൂർച്ചകൂട്ടിയ ശരങ്ങളാൽ ആ മഹാത്മാക്കളുടെ സൈന്യത്തേയും കൊന്നുമുടിച്ചു; പാഞ്ചാലസൈന്യങ്ങളേയും കൊന്നുനിരത്തി. ഇപ്രകാരം മഹാരഥന്മാരായ പാണ്ഡവന്മാരുടെ സേനയെ പിളർന്നു. സൈന്യങ്ങളെ അവർ പിന്മടക്കി ശിബിരത്തിൽ ചെന്നുകൂടി. ഭീമപാർഷതന്മാരെ കാത്തിരുന്നു കണ്ടപ്പോൾ ധർമ്മരാജാവ് അവരെ മൂർദ്ധാവിൽ ഘ്രാണിച്ച് സന്തോഷിച്ച് കൈനിലയിൽ പ്രവേശിച്ചു.”

**80. ഭീഷ്മദുര്യോധനസംവാദം - ഭീഷ്മൻ ദുര്യോധനനെ ആശ്വസിപ്പിക്കുന്നു - കൗരവസേന ഏഴാം ദിവസത്തെ യുദ്ധത്തിന്നൊരുങ്ങുന്നു** - സഞ്ജയൻ പറഞ്ഞു: “പിന്നെ മഹാരാജാവേ, തമ്മിൽ കുറ്റം ചെയ്ത ആ ശൂരന്മാർ ചോരയിൽ ആറാടി കൈനിലകളിൽ പ്രവേശിച്ചു. മുറയ്ക്കു വിശ്രമിച്ച് പരസ്പരം മാനിച്ച് അവർ തമ്മിൽ യുദ്ധം നടത്തുവാൻതന്നെ സന്നദ്ധരായി നില്ക്കുന്നതു ഞാൻ കണ്ടു.

പിന്നെ ഭവാന്റെ മകനായ ദുര്യോധനൻ നീണ്ട ഒരു ചിന്തയിൽ മുഴുകി, ചോര മെയ്യിലണിഞ്ഞ് പിതാമഹന്റെ സമീപത്തെത്തി ഇപ്രകാരം ചോദിച്ചു:

‘സൈന്യങ്ങൾ രൗദ്രങ്ങളും ഭയാനകങ്ങളുമായിട്ടും നല്ലപോലെ ഉറച്ച മട്ടിൽ വ്യൂഹം കെട്ടിയിട്ടും വിപുലധ്വജങ്ങൾ ഒക്കെ ഉണ്ടായിട്ടും നമ്മുടെ സൈന്യത്തെ പിളർന്ന് ശക്തരായ ആ പാണ്ഡവമഹാരഥന്മാർ കൊന്ന് ഇപ്രകാരമൊക്കെ കുഴപ്പത്തിലാക്കി. ആ കീർത്തിമാന്മാർ വജ്രതുല്യം ഉഗ്രമായ മകരവ്യൂഹം ചമച്ച് നമ്മളെയൊക്കെ തകർത്തുവിട്ടു. മൃത്യുദണ്ഡമെടുത്തതുപോലെ ക്രൂരമായ അസ്ത്രവുമായ ഭീമൻ എന്നെ ആർത്തിപ്പെടുത്തി.

ക്രുദ്ധനായ അവനെക്കണ്ടു ഞാൻ തലചുറ്റി വീണുപോയി. എനിക്ക് ഒരു ശാന്തിയും മനസ്സിന്നു കിട്ടുന്നില്ല. അല്ലയോ സത്യസന്ധാ, എന്റെ മോഹം ഭവാന്റെ കനിവാൽ ഈ യുദ്ധം ജയിക്കണം, പാർത്ഥന്മാരെ കൊല്ലണം, എന്നാണ്.’ ഇപ്രകാരം ദുര്യോധനൻ പറഞ്ഞപ്പോൾ ഭീഷ്മൻ ചിരിച്ചു. ദുര്യോധനൻ ആകെ പകച്ചിരിക്കുന്നതായിക്കണ്ടു. മനുഷ്യൻ പകച്ചാൽ എന്തിന്നു കൊള്ളും! ധീരനായ ഭീഷ്മൻ അവനോടു പറഞ്ഞു.

"നല്ലപോലെ കിണഞ്ഞ് ആ പടയിൽ കടന്ന് എല്ലാവിധശക്തിയുമെടുത്ത് ഞാൻ പടവെട്ടി ജയിക്കാൻതന്നെ വേണ്ടവിധം ശ്രമിച്ചു. ഞാൻ പരമാർത്ഥമാണു പറയുന്നത്. പാണ്ഡവന്മാരെ സഹായിക്കുന്ന കൂട്ടർ രൗദ്രരായ മഹാരഥന്മാരാണ്, കീർത്തിമാന്മാരാണ്. ശൂരന്മാരും കൃതാസ്ത്രന്മാരുമാണ്. ആ പാണ്ഡവന്മാർക്കു യുദ്ധത്തിൽ സസന്തോഷം തുണയ്ക്കുന്നവർ ക്രോധവിഷം വമിക്കുന്നു.

അവരെ ശക്തികൊണ്ട് ജയിക്കുവാൻ അസാദ്ധ്യമാണ്. നീ വിരോധം വളർത്തിയവരായ അവർ ഉഗ്രവീര്യന്മാരാണ്. ഞാൻ ആ സൈന്യങ്ങളോട് ശക്തിയായി, ജീവനെപ്പോലും തൃണവൽഗണിച്ച്, സർവ്വാത്മനാ, പൊരുതുന്നുണ്ട്. നിനക്കുവേണ്ടി ഞാൻ ജീവൻ കളയുവാൻപോലും സന്നദ്ധനാണ്. സുരന്മാരേയും ദൈത്യന്മാരേയും ഞാൻ ദഹിപ്പിച്ചുകളയാം. പിന്നെ ശത്രുസൈന്യത്തിന്റെ കഥയെന്തുപറയുവാനാണ്. ആ പാണ്ഡവന്മാരോട് ഞാൻ പോരാടാം നിന്റെ ഇഷ്ടമൊക്കെ ഞാൻ ചെയ്യാം.' ഭീഷ്മൻ ഇപ്രകാരം പറഞ്ഞപ്പോൾ ദുര്യോധനൻ പ്രീതനായി. ഉടനെ ആഹ്ലാദത്തോടെ ദുര്യോധനൻ സൈന്യഗണങ്ങളോടു പോരിന്നായി ഇറങ്ങുവാൻ ആജ്ഞാപിച്ചു.

രാജാവിന്റെ കല്പന കേട്ടതോടുകൂടി അവർ ഇറങ്ങി. തേരും, ആനയും, കുതിരയും, കാലാളുമായി ഹർഷത്തോടെ പോരിന്നു സന്നദ്ധരായി സൈന്യങ്ങൾ വിളങ്ങി. ശസ്ത്രാസ്ത്രങ്ങളോടുകൂടി നരവീരന്മാരായ യോദ്ധാക്കൾ പാലിക്കുന്ന നിന്റെ സൈന്യങ്ങൾ എല്ലാം യാത്രയായി. ബാലാർക്കസൂര്യാഭമായ കൊടികൾ ആനമേലും രഥത്തിന്മേലും പാറിക്കളിച്ചു. കൂട്ടത്തോടുകൂടി നിരന്ന ആനപ്പട മിന്നൽപ്പിണരണിഞ്ഞ് ആകാശത്തിൽ മിന്നുന്ന കാർമേഘനിരപോലെ പ്രശോഭിച്ചു.

രാജാക്കന്മാർ ചാപങ്ങൾ വലിച്ച് ഉലയ്ക്കുന്ന ശബ്ദം മുഴങ്ങി. ദേവാസുരന്മാർ യുഗാദിയിൽ കടഞ്ഞ സമുദ്രത്തിൽനിന്നു പൊങ്ങിയ ശബ്ദംപോലെ മഹാബഹളവും, കഠോരവുമായ ശബ്ദം മുഴങ്ങി. ഉഗ്രന്മാരായ ആനകൾ ചേർന്ന് ബഹുരൂപവർണ്ണങ്ങളാൽ വിളങ്ങുന്ന ആനപ്പട യുഗാന്തമേഘപ്പടപോലെ, അങ്ങയുടെ ശത്രുക്കളെ തവിടു പൊടിയാക്കുവാൻ ഉറച്ച് ദുര്യോധനൻ ഒരുക്കിനിറുത്തി."

**81. ഏഴാംദിവസത്തെ യുദ്ധാരംഭം – മണ്ഡലവജ്രവ്യൂഹങ്ങൾ ചമച്ച് കൗരവപാണ്ഡവ സൈന്യങ്ങളുടെ ഭീഷണസംഘട്ടനം –** സഞ്ജയൻ പറഞ്ഞു: "വലിയ വിചാരത്തിൽ ആണ്ടുപോയ ഭവാന്റെ പുത്രനായ ദുര്യോധനനോട് ഭരതശ്രേഷ്ഠനായ ഗംഗാപുത്രൻ വളരെ ഹർഷം തോന്നിപ്പിക്കുന്നവിധം പറഞ്ഞു.

'ഞാൻ, ദ്രോണൻ, ശല്യൻ, കൃതവർമ്മാവ്, അശ്വത്ഥാമാവ്, വികർണ്ണൻ, സൗബലൻ, ഭഗദത്തൻ, വിന്ദാനുവിന്ദരായ അവന്ത്യർ, ബാൽഹികാന്വിതനായ ബാൽഹീകൻ, ത്രിഗർത്തരാജാവ്, ദുർജ്ജയനായ മാഗധൻ, ബൃഹത്ബലൻ, കോസലേന്ദ്രൻ, ചിത്രസേനൻ, വിവിംശതി, വലിയ കൊടികളോടുകൂടി മിന്നുന്ന അസംഖ്യം തേരുകൾ, കുതിരക്കാർ കേറിയ സ്വദേശക്കുതിരകൾ, മദം പൊട്ടിയൊലിച്ച മത്തഹസ്തികൾ, പലതരം ആയുധങ്ങളും കൊടികളും ചേർന്ന ശൂരന്മാർ, കാലാൾജനങ്ങൾ നാനാദേശത്തുനിന്നും വന്നവരും പോരിന്ന് ഉന്നിയവരുമായ ഇവരും മറ്റു പലരും നിനക്കുവേണ്ടി പ്രാണൻ കളയുവാൻ തയ്യാറാണ്. പോരിൽ ദേവന്മാരെപ്പോലും ജയിക്കുവാൻ പോന്നവരാണ് അവർ എന്നാണ് എന്റെ അഭിപ്രായം. തീർച്ചയായും രാജാവേ, ഞാൻ നിന്നോട് ഹിതം പറയേണ്ടതാണ്, ഇന്ദ്രാദി സുരന്മാർക്കുപോലും പാണ്ഡവന്മാരെ ജയിക്കുവാൻ സാധിക്കയില്ല. വാസുദേവനാണ് തുണയ്ക്കുള്ളവൻ, അവരെല്ലാം ഇന്ദ്രതുല്യവിക്രമികളുമാണ്. എന്നാലും എല്ലാം കൊണ്ടും നീ പറഞ്ഞതു ഞാൻ ചെയ്യാം. പോരിൽ പാണ്ഡവരെ ഞാൻ വെല്ലാം, അല്ലെങ്കിൽ അവർ എന്നെ വെന്നേയ്ക്കാം' എന്നു പറഞ്ഞ് ദുര്യോധനന് അഭംഗമായ മംഗളം ആശംസിച്ചു. വീര്യമുള്ള ഔഷധം പാനംചെയ്തു അവൻ വിശല്യനായിത്തീർന്നു.

പിന്നെ പുലർച്ചയ്ക്കു തന്റെ സൈന്യത്തോടുകൂടി വീര്യവാനും വ്യൂഹകോവിദനുമായ ഭീഷ്മൻ തനിച്ച് വ്യൂഹംകെട്ടി. ആ മാനവശ്രേഷ്ഠൻ മണ്ഡലവ്യൂഹം ചമച്ചു. നാനാശസ്ത്രങ്ങൾ തിങ്ങിയോധമുഖ്യന്മാർ നിറഞ്ഞും ആനക്കൂട്ടങ്ങളും പന്തികളും അസംഖ്യം തേരുകളും ചുറ്റും ചുഴന്ന് വിലസുന്നവിധം നിരന്നു. ഋഷ്ടി, തോമരം ഇവയേന്തുന്നവരും, കുതിരപ്പടയോടുകൂടിയവരും, ആന തോറും ഏഴു തേരും, തേരുകൾ ഓരോന്നിന്നും ഏഴു കുതിരകളും, കുതിര ഓരോന്നിന്നും പതിപ്പത്ത് ചട്ടയിട്ട ധനുർദ്ധരന്മാരും, ഇപ്രകാരം മഹാരാജാവേ, മഹാരഥവ്യൂഹത്തിൽ നിന്റെ പട നില്ക്കുകയായി. വ്യൂഹത്തെ പാലിക്കുന്നതിന്ന് ഭീഷ്മൻ നായകനായി നിന്നു.

പതിനായിരം അശ്വങ്ങളും അത്രതന്നെ ആനകളും പതിനായിരം തേരുകളും തയ്യാറെടുത്ത നിന്റെ പുത്രന്മാരും ശൂരന്മാരായ ചിത്രസേനൻ മുതലായവരും ചേർന്ന് പിതാമഹനെ കാത്തു. അവർ കാക്കുന്ന ഭീഷ്മനും ഭീഷ്മൻ കാക്കുന്ന അവരും മറ്റു രാജാക്കന്മാരും സന്നദ്ധരായി കാണപ്പെട്ടു. ദുര്യോധനൻ ചട്ടയിട്ട് യുദ്ധത്തിൽ കയറി, സ്വർഗ്ഗത്തിൽ ഇന്ദ്രനെപ്പോലെ ശ്രീയോടുകൂടി ശോഭിച്ചു.

ആ സമയത്ത് നിന്റെ മക്കൾ വലിയ സന്തോഷത്തോടെ അട്ടഹസിച്ചു. ശംഖസ്വനവും ഭേരീനാദങ്ങളും വലിയ രഥനിസ്സ്വനവുമായി പടിഞ്ഞാറോട്ട് ഭീഷ്മൻ അണിനിറുത്തിയ കൗരവപ്പടചെന്നു. ദുർഭേദ്യമായ മണ്ഡലവ്യൂഹം കെട്ടി ശത്രുക്കൾക്കു ദുരാസദമായി സൈന്യങ്ങൾ ശോഭിച്ചു.

ദുർജ്ജയമായ മണ്ഡലവ്യൂഹം കെട്ടി കൗരവന്മാർ നില്ക്കുന്നതുകണ്ട് തനിയെ ധർമ്മരാജാവ് വജ്രവ്യൂഹം ചമച്ചു. ഇങ്ങനെ വ്യൂഹം കെട്ടിയതിൽ യഥാസ്ഥാനത്തു നിന്ന തേരാളികളും അശ്വപ്പടകളും സിംഹാരവം പൊഴിച്ചു.

ഉടനെ യുദ്ധകാംക്ഷികളായ യോദ്ധാക്കൾ വ്യൂഹം ഭേദിക്കുവാൻ ശ്രമിച്ചു. അന്യോന്യം സൈന്യത്തോടു ചേർന്ന് ശൂരപ്രഹാരികളായ അവർ നിന്നു. ദ്രോണൻ വിരാടനോട് ഏറ്റു. ശിഖണ്ഡിയോട് അശ്വത്ഥാമാവ് ഏറ്റു. ദുര്യോധനൻ ധൃഷ്ടദ്യുമ്നനോടേറ്റു. നകുലനും സഹദേവനും മദ്രരാജാവിനോട് ഏറ്റു. വിന്ദാനുവിന്ദരായ അവന്ത്യന്മാർ ഇരാവാനോടേറ്റു. എല്ലാ രാജാക്കന്മാരും ചേർന്ന് സവ്യസാചിയുമായി പൊരുതി. പോരിന്നു പോകുന്ന ഹാർദ്ദിക്യവീരനെ ഭീമൻ തടുത്തു. ദുർമ്മർഷണൻ, ചിത്രസേനൻ, വികർണ്ണൻ ഇവരുമായി അർജ്ജുനപുത്രനായ അഭിമന്യു പൊരുതി.

പ്രാക്ജ്യോതിഷരാജാവായ മഹാരഥൻ വില്ലാളിയായ ഘടോൽക്കചനോട് മത്തേഭത്തോടു മത്തേഭമെന്നപോലെ ഊക്കോടെ എതിർത്തേറ്റു. അലംബുഷൻ ഗർവ്വിയായ ശൈനേയനോടും ഏറ്റു. സൈന്യത്തോടുകൂടിയ അവന്റെ നേരെ ആ രാക്ഷസൻ പാഞ്ഞ് എതിർത്തു. ഭൂരിശ്രവസ്സ് ധൃഷ്ടകേതുവുമായി പൊരുതി. ശ്രുതായുസ്സിനോട് ധർമ്മപുത്രൻ പൊരുതി. ചേകിതാനൻ കൃപനോടും എതിർത്തു പൊരുതി. മഹാരഥനായ ഭീഷ്മനോട് മറ്റുള്ളവരും ഏറ്റു പൊരുതി.

പിന്നെയുള്ള അനേകായിരം രാജാക്കന്മാർ സവ്യസാചിയുമായി പൊരുതി. ശക്തി, തോമരം, നാരാചം, ഗദ, പരിഘം എന്നിവകൊണ്ട് അവർ അർജ്ജുനനുമായി നേരിട്ടു.

ഇതു കണ്ട് ഏറ്റവും ക്രുദ്ധനായി അർജ്ജുനൻ വാർഷ്ണേയനോടു പറഞ്ഞു:

'ഹേ, മാധവാ, യുദ്ധത്തിൽ ധാർത്തരാഷ്ട്രന്റെ സൈന്യത്തെ ഭവാൻ നോക്കുക! വിദ്വാനും മഹാരഥനുമായ ഗാംഗേയൻ വ്യൂഹം കെട്ടിച്ചമച്ചത് കണ്ടുവല്ലോ. ചട്ടയിട്ട് യുദ്ധസന്നദ്ധരായി നില്ക്കുന്ന ശൂരന്മാരെ ഭവാൻ കാണുന്നില്ലേ? ത്രിഗർത്തരാജാവ് സഹോദരന്മാരോടൊത്തു വന്നു നില്ക്കുന്നു. ഭവാൻ കാൺകെ ഞാൻ ഇവരെയൊക്കെ ഇപ്പോൾ അവസാനിപ്പിച്ചുകളയാം കേശവാ! എന്നോട് പോർക്കളത്തിൽ എതിർക്കുന്നവരെയൊന്നും ഞാൻ ബാക്കിവെച്ചേക്കില്ല,' എന്നു പറഞ്ഞ് കൗന്തേ

യൻ വില്ലിന്റെ ഞാൺ തുടച്ച് ശരവർഷം രാജഗണങ്ങളിൽ വർഷിച്ചു. വില്ലാളികളായ അവരും അർജ്ജുനനിൽ മേഘങ്ങൾ മഴക്കാലത്തു കായലിൽ വർഷിക്കുന്നതുപോലെ ശരമാരി ചൊരിഞ്ഞു. അപ്പോൾ നിന്റെ സൈന്യത്തിൽ വലുതായ ഹാ ഹാ ശബ്ദം പുറപ്പെട്ടു. കൃഷ്ണന്മാർ ആ പെരും പോരിൽ ശരങ്ങളാൽ മൂടിക്കണ്ടപ്പോൾ സൈന്യങ്ങൾ പരിഭ്രമിച്ചുപോയി. ദേവദേവർഷിഗർന്ധർവ്വന്മാരും മഹോരഗ ഗണങ്ങളും അപ്രകാരം കൃഷ്ണന്മാരെക്കണ്ട് അത്ഭുതപ്പെട്ടു. ഉടനെ അർജ്ജുനൻ ചൊടിച്ച് ഐന്ദ്രാസ്ത്രം വിട്ടു. അതിൽ വിജയന്റെ പരാക്രമം അത്ഭുതകരമായി. എല്ലാവരും കണ്ടു നിന്നു. ശത്രുക്കൾ തൂകുന്ന ശരവൃഷ്ടിയൊക്കെ അർജ്ജുനൻ ഒറ്റയ്ക്ക് ശരൗഘത്താൽ തടുത്തതിൽ എല്ലാവരും അത്ഭുതപ്പെട്ടു. ആ പോരിൽ അർജ്ജുനന്റെ കൈയിൽനിന്നു മുറിവേല്ക്കാത്ത ആരും ഞങ്ങളിൽ ഉണ്ടായില്ല. ആ രാജാക്കന്മാരുടെ സമൂഹം, കൊമ്പനാന, കുതിര എന്നിവയിൽ രണ്ടും മൂന്നും ബാണങ്ങൾ പാർത്ഥൻ എയ്ത് ഓരോന്നിനേയും ശരിപ്പെടുത്തി. പാർത്ഥനെ ഭയപ്പെട്ട് പലരും ഭീഷ്മന്റെ അടുത്തേക്ക് ഓടി. ആ അഗാധത്തിൽ താഴുന്നവർക്കെല്ലാം ഭീഷ്മൻ ഒരു കപ്പലായിത്തീർന്നു. അവൻ വന്നണയുന്ന സമയത്ത് നിന്റെ പട തകർന്നുകഴിഞ്ഞു. കാറ്റേറ്റ കടൽപോലെ സർവ്വസൈന്യങ്ങളും പേടിച്ച് തുള്ളിവിറച്ച് അലഞ്ഞുലഞ്ഞു."

**82. ദ്വൈരഥം – കൃഷ്ണാർജ്ജുനന്മാരെ ഭയപ്പെട്ട് കൗരവസൈന്യത്തിന്റെ ഓട്ടവും വിരാടപുത്രനായ ശംഖന്റെ വധവും** – സഞ്ജയൻ പറഞ്ഞു: "അപ്രകാരം ഭയങ്കരമായ പോരാട്ടം നടന്നുകൊണ്ടിരിക്കുമ്പോൾ, സുശർമ്മാവ് പിൻവാങ്ങിയ സമയത്ത്, മഹാത്മാവായ പാണ്ഡവൻ വീരന്മാരെ തകർത്തുകൊണ്ടിരിക്കുമ്പോൾ, നിന്റെ മഹാസൈന്യമൊക്കെ കടൽപോലെ കലങ്ങിമറിഞ്ഞുകൊണ്ടിരിക്കുമ്പോൾ, ഉടനെ വിജയന്റെ നേർക്ക് ഗാംഗേയൻ ചെന്ന് ഏറ്റപ്പോൾ, ദുര്യോധനൻ ആ സംഗരത്തിൽ ധനഞ്ജയന്റെ വിക്രമം കണ്ടു പരിഭ്രമിച്ചു. വേഗത്തിൽച്ചെന്ന് എല്ലാ രാജാക്കന്മാരോടുമായി, അവരുടെ മുമ്പിൽ നില്ക്കുന്ന സുശർമ്മാവിനോട്, സൈന്യങ്ങളുടെയെല്ലാം നടുവിൽവെച്ച് അവർക്കു ഹർഷം വർദ്ധിക്കുമാറ് ദുര്യോധനൻ ഇപ്രകാരം പറഞ്ഞു: 'ഹേ രാജാക്കന്മാരേ, ഇതാ ശാന്തനവനായ ഭീഷ്മൻ ധനഞ്ജയനോട് ഏല്ക്കുന്നു. ആ കുരുശ്രേഷ്ഠൻ സർവ്വാത്മനാ തന്റെ ജീവൻകളഞ്ഞുകൊണ്ടാണ് പോരാടാൻപോകുന്നത്. സർവ്വസൈന്യത്തോടും പോരിനേല്ക്കുന്ന ഭാരതവീരന്മാരേ! എല്ലാവരും ഒരുങ്ങിനില്ക്കുവിൻ. പിതാമഹനെ രക്ഷിക്കുവിൻ!'

'അപ്രകാരംതന്നെ' എന്ന് അവർ എല്ലാവരും ഒപ്പം മറുപടി പറഞ്ഞു. ആ രാജാക്കന്മാരുടെ പെരുംപട പിതാമഹന്റെ അരികിലെത്തി. അപ്പോഴേക്കും ഭീഷ്മൻ ചെന്ന് പോരിന്നെത്തുന്ന കിരീടിയെ നേരിട്ട് എതിർത്തുകഴിഞ്ഞു. വെള്ളക്കുതിരയും ഘോരമായ മർക്കടകേതുവും ഘനധ്വനിയുംചേർന്ന മിന്നുന്ന തേരിൽ കിരീടിയായ അർജ്ജുനൻ സംഗരത്തിൽ വന്നുകയറുന്ന സമയത്ത് ഭയചകിതരായ സൈന്യങ്ങളുടെ ആരവംകൊണ്ടു ബഹളമായി. മദ്ധ്യാഹ്നസൂര്യനെപ്പോലെ പ്രശോഭിക്കുന്ന കൃഷ്ണനോടുകൂടിയപ്പോൾ അങ്ങോട്ടു നോക്കുവാൻകൂടി ആർക്കും കഴിയാതായി. വെള്ളക്കുതിരയും വെള്ളവില്ലും ചേർന്ന ഭീഷ്മനെ ശുക്രഗ്രഹത്തെപ്പോലെ പാണ്ഡവരും നോക്കാൻ ഭയപ്പെട്ടുപോയി. എല്ലായിടത്തും ഭ്രാതാക്കളും പുത്രന്മാരും ചേർന്ന വീരന്മാരായ ത്രിഗർത്തന്മാരും മറ്റു വില്ലാളികളുമായി ചുറ്റും ചേർന്ന് ഭീഷ്മൻ നിന്നു.

ഭാരദ്വാജൻ പോരിൽ ഒരു ശരംകൊണ്ട് മത്സ്യരാജനെ എയ്യുകയും അവന്റെ വില്ലും കൊടിയും ഒരു ശരം കൊണ്ട് അറുക്കുകയും ചെയ്തു. വാഹിനീശ്വരനായ വിരാടൻ മുറിഞ്ഞ വില്ലുവിട്ട്, ഭാരമുള്ള മറ്റൊരു വില്ല് ക്ഷണത്തിൽ എടുത്തു. ജ്വലിക്കുന്ന ഉഗ്രവിഷമുള്ള പാമ്പുപോലെയുള്ള വേറെ ശരങ്ങൾ എടുത്ത് മൂന്നു ശരങ്ങൾ ദ്രോണനിലും നാലു ശരങ്ങൾ അവന്റെ ഹയങ്ങളിലും പ്രയോഗിച്ചു. ഒരമ്പ് ധ്വജത്തിന്മേലും അഞ്ചു ശരങ്ങൾ സാരഥിയിലും വിട്ടു. ഒന്നു വില്ലിന്മേലും വിട്ടു. അതോടുകൂടി ആ ദ്വിജന്ന് ചുണകയറി. അവൻ എട്ട് തീക്ഷ്ണശരങ്ങൾ എടുത്ത് അവന്റെ കുതിരകളെ കൊന്നുവീഴ്ത്തി. ഒരമ്പുകൊണ്ട് സൂതനേയും പ്രഹരിച്ചു. ഉടനെ അശ്വങ്ങൾ ചത്ത തേരിൽനിന്ന് സാരഥിയോടുകൂടി അവൻ ചാടി മകന്റെ രഥത്തിൽ കയറി. അച്ഛനും മകനുംകൂടി ദ്രോണനെ ശരവർഷം കൊണ്ടു മൂടി. ഉടനെ ഉഗ്രവിഷംചേർന്ന ബാണം ദ്രോണൻ ചൊടിച്ചു ശംഖന്റെനേർക്കു വിട്ടു. ആ കടുത്ത ബാണം ശംഖന്റെ ഹൃദയം കീറി, പോരിൽ ചോരകുടിച്ച്, അതിന്റെ ചിറക് ചോരയിൽ മുഴുകി ഭൂമിയിൽ ചെന്നു കുത്തി. ശംഖൻ വില്ലും അമ്പുംവിട്ട് അച്ഛന്റെ അരികിൽ വീണു. മകനെ കൊന്നതായിക്കണ്ടപ്പോൾ വിരാടൻ ഭയപ്പെട്ട് പാഞ്ഞു. വായ് തുറന്ന് അന്തകനെപ്പോലെ നില്ക്കുന്ന ദ്രോണനെ വിട്ട് അവൻ പിന്മാറി. പിന്നെ ഭാരദ്വാജൻ പാണ്ഡുപുത്രന്മാരുടെ വലിയ പടയെ നൂറും ആയിരവുമായി പിളർന്നു.

ഈ സമയത്ത് ശിഖണ്ഡി ദ്രൗണിയോട് ഏറ്റ് പോരാടി. ഭ്രൂമദ്ധ്യം നോക്കി അവൻ മൂന്നു നാരാചങ്ങൾ വിട്ടു. നെറ്റിത്തടത്തിൽ ആ മൂന്നു ശരങ്ങളുമേറ്റ് ആ മഹാരഥൻ ഉയർന്ന മൂന്നു പൊൻ കൊടുമുടിയോടുകൂടിയ മേരുപർവ്വതംപോലെ ശോഭിച്ചു. അശ്വത്ഥമാവ് നിമേഷാർദ്ധംകൊണ്ടു കോപിച്ച് ശിഖണ്ഡിയുടെ കൊടിയും, സൂതനേയും, ആയുധത്തേയും, കുതിരകളേയും അസംഖ്യം ശരങ്ങൾ എയ്ത് പോർക്കളത്തിൽ വീഴ്ത്തി. അശ്വങ്ങൾ ചത്ത തേർവിട്ടു ചാടി ആ രഥിപുംഗവൻ പരിചയും വാളുമെടുത്തു. അരിമർദ്ദനനായ ശിഖണ്ഡി ചുറ്റിപ്പാഞ്ഞു. വാളുമായി പോരിൽ അവൻ ചുറ്റുമ്പോൾ ദ്രൗണി ഒരു പഴുതും കണ്ടില്ലെന്നുള്ളത് ഒരു അത്ഭുതംതന്നെ! അവൻ കോപത്തോടെ അനേകശതം അസ്ത്രങ്ങൾ വിട്ടു. പോരിൽ വന്നേല്ക്കുന്ന ആ ശരവൃഷ്ടിയെ മൂർച്ചകൂടുന്ന വാളുകൊണ്ട് ആ ബലവാൻ മുറിച്ചുതള്ളിക്കൊണ്ടുനിന്നു. ഉടനെ ദ്രൗണി അവന്റെ മനോഹരമായ ശതചന്ദ്രമെന്ന പരിചയും, വാളും മുറിച്ചുവിട്ടു. കൂർത്തുമൂർത്ത അനവധി ബാണങ്ങൾകൊണ്ട് ദ്രൗണി അവനെ പ്രഹരിച്ചു. ഉടനെ ശിഖണ്ഡി ആ മുറിഞ്ഞ വാൾ എടുത്ത് ജ്വലിക്കുന്ന സർപ്പത്തെയെന്ന പോലെ വീശിയെറിഞ്ഞു. ഘോരാനലപ്രഭമായ ആ വാൾ വന്നണയുന്ന സമയത്ത് കൂർത്തുമൂർത്ത ഇരിമ്പുശരങ്ങൾ ശിഖണ്ഡിയുടെ നേരെ എയ്തു. കൂർത്തുമൂർത്ത ബാണങ്ങൾ അസംഖ്യം ഏറ്റ് ശിഖണ്ഡി മഹാത്മാവായ മാധവന്റെ (സാത്യകിയുടെ) തേരിൽ പെട്ടെന്നു കയറി. ക്രുദ്ധനായ സാത്യകി ആ സമയത്ത് ക്രൂരരാക്ഷസനായ അലംബുഷനെ തീക്ഷ്ണമായ ബാണംകൊണ്ട് എയ്ത് അവന്റെ വില്ലറുത്തു. അർദ്ധചന്ദ്രംകൊണ്ട് പോരിൽ അവനിൽ അമ്പുകൾ എയ്തു.

ആ രാക്ഷസൻ രക്ഷോമായയെടുത്ത് രൂക്ഷമായ ബാണങ്ങൾ വിട്ടു. അതിൽ ശൈനേയന്റെ പരാക്രമം അത്ഭുതമായി കാണികൾ കണ്ടു. തീക്ഷ്ണബാണങ്ങൾ ഏറ്റിട്ടും പോരിൽ യാതൊരു സംഭ്രമവുംകൂടാതെ ആ വാർഷ്ണേയൻ ഐന്ദ്രം എന്ന അസ്ത്രം തൊടുത്തു. അർജ്ജുനനിൽനിന്നു ലഭിച്ചതും പ്രസിദ്ധിചേർന്നതുമായ ആ അസ്ത്രം രാക്ഷസന്റെ മായകളെ ഭസ്മമാക്കി. പിന്നെ അലംബുഷന്റെ മെയ്യിൽ വളരെ ശരങ്ങൾ സാത്യകി വർഷിച്ചു. വർഷകാലത്ത് മേഘങ്ങൾ ശൈലത്തിൽ എന്നവിധം ശരമാരി ചൊരിഞ്ഞു. യശസ്വിയായ സാത്യകി ഇത്തരത്തിൽ പീഡപ്പെടുത്തിയപ്പോൾ ആ രാക്ഷസൻ സാത്യകിയെ വിട്ടു പേടിച്ച് ഓടിക്കളഞ്ഞു. പോരിൽ ദേവേന്ദ്രന്നുപോലും ജയിക്കാൻ കഴിയാത്ത ആ നിശാചരനെ നിന്റെ ഭടന്മാർ നോക്കിക്കണ്ട് അത്ഭുതപ്പെട്ടു.

പിന്നെ സത്യവിക്രമനായ സാത്യകി നിന്റെ ആൾക്കാരെ അനവധി കൊന്നുവീഴ്ത്തി. അവന്റെ തീക്ഷ്ണമായ ശരപാതം സഹിക്കാതെ അവർ പേടിച്ചു പാഞ്ഞു.

ആ സമയത്തുതന്നെ ശക്തനായ ദ്രുപദാത്മജൻ, ധൃഷ്ടദ്യുമ്നൻ, രാജാവായ നിന്റെ പുത്രനെ നിശിതമായ ശരങ്ങൾ വർഷിച്ചുകൊണ്ടു മൂടി. അതുകൊണ്ടൊന്നും ദുര്യോധനൻ വ്യഥപൂണ്ടില്ല. അവൻ ധൃഷ്ടദ്യുമ്നനേയും അപ്രകാരംതന്നെ ശര

വർഷംകൊണ്ടു മൂടി. അമ്പതും അറുപതും മുപ്പതും ശരങ്ങൾ അനുനിമിഷം വർഷിച്ചു. സേനാപതിയായ ധൃഷ്ടദ്യുമ്നൻ ചൊടിച്ച് എയ്ത് അവന്റെ വില്ലു മുറിച്ചു. ശീഘ്രം നാല് അശ്വങ്ങളേയും കൊന്നുവിട്ടു. ഏഴ് തീക്ഷ്ണശരങ്ങളാൽ അവനേയും എയ്തു. അശ്വങ്ങൾ ചത്ത തേർ വെടിഞ്ഞു മഹാഭുജനായ അവൻ ചാടി. വാളുമായി ദുര്യോധനൻ പാർഷതന്റെനേരെ ചെന്നു. ഉടനെ ശകുനി അടുത്തചെന്ന് എല്ലാവരും കാൺകെ തന്റെ തേരിൽ രാജാവിനെ കയറ്റി. അങ്ങനെ പരമർദ്ദനനായ പാർഷതൻ രാജാവിനെ ജയിച്ചു. വജ്രി ദാനവന്മാരെയെന്നവിധം നിന്റെ സൈന്യത്തെ അവൻ തകർത്തുവിട്ടു.

കൃതവർമ്മാവ് അമ്പെയ്തു ഭീമനോട് ഏറ്റു. പെരുംകാർ അർക്കനെയെന്നപോലെ അവൻ ശരംകൊണ്ടു ഭീമനെ മൂടി. ഉടനെ ഭീമസേനൻ ചിരിച്ച് കൃതവർമ്മന്റെ നേർക്കു ശരങ്ങൾചൊരിഞ്ഞു. മഹാരഥനായ സാത്വതൻ അതുകൊണ്ട് കുലുങ്ങിയില്ല. തീക്ഷ്ണമായ ശരങ്ങൾ അവൻ ഭീമനിലും വർഷിച്ചു. മഹാരഥനായ ഭീമൻ കൃതവർമ്മന്റെ നാല് അശ്വങ്ങളേയും കൊന്നു. പിന്നെ സൂതനേയും കൊന്നുവീഴ്ത്തി; പൊന്നണിഞ്ഞ കേതുവും ഖണ്ഡിച്ചു വീഴ്ത്തി. അവനേയും വളരെ അമ്പുകൾകൊണ്ട് എയ്തു. സർവ്വാംഗം മുറിവേറ്റ്, അശ്വം ചത്ത്, ആശ കെട്ടവനായി കൃതവർമ്മൻ സ്യാലനായ വൃഷകന്റെ തേരിൽക്കയറി. അങ്ങയുടെ പുത്രൻ ആ പരാജയം കണ്ടുനിന്നു.

ഭീമസേനൻ ചൊടിച്ചു ഭവാന്റെ സേനയിൽ പാഞ്ഞേറ്റു. ദണ്ഡമേന്തിയ അന്തകനെപ്പോലെ അവൻ സൈന്യങ്ങളെ കൊന്നു മുടിച്ചു."

## 83. ദ്വന്ദ്വയുദ്ധം – ഇരാവാൻ വിന്ദാനുവിന്ദരേയും ഭഗദത്തൻ ഘടോൽക്കചനേയും നകുലസഹദേവന്മാർ മദ്രരാജാവിനേയും പരാജയപ്പെടുത്തുന്നു –

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ! വിചിത്രമായി പാണ്ഡവർ നമ്മോടുചെയ്ത രഥയുദ്ധം നീ പറഞ്ഞത് ഞാൻ കേട്ടു. എന്നാൽ ആരേയും എന്റെ ആൾക്കാരിൽ ഹൃഷ്ടരായിക്കണ്ടുവെന്നു പറഞ്ഞില്ല. യാതൊരു ഭംഗവുംകൂടാതെ പാണ്ഡവന്മാർ ഹൃഷ്ടരായെന്നും നീ പറഞ്ഞു. എന്റെ മക്കളൊക്കെ തോറ്റ് ഉള്ള് ഇടിഞ്ഞു ഗതികെട്ടമട്ടിലാണല്ലോ നീ പറഞ്ഞത്. കഷ്ടം! ഇതൊക്കെ ദൈവ നിശ്ചയം തന്നെ!"

സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, അങ്ങയുടെ ഭടന്മാരാരും മോശക്കാരല്ല. അവർ ഉദാസീനരുമല്ല. എല്ലാവരും യഥാശക്തി യഥോത്സാഹം യത്നിക്കുന്നുണ്ട്. നല്ല ശക്തിയോടെ അവർ പൗരുഷം കാണിച്ചുപൊരുതുന്നുണ്ട്. വളരെ നല്ല സ്വാദുള്ള സ്വർഗ്ഗംഗയുടെ ജലം എങ്ങനെ കടലിനോടുചേർന്ന് ഉപ്പുവെള്ളമായിത്തീരുന്നുവോ അപ്രകാരം ഭവാന്റെ ഭടന്മാരുടെ പൗരുഷമൊക്കെ വീരന്മാരായ പാണ്ഡവരിലെത്തുമ്പോൾ പോരിൽ എല്ലാ പാഴായിത്തീരുന്നു. അവർ കിണഞ്ഞ് ഏറ്റ് യഥാശക്തി ദുഷ്കരമായ ക്രിയ ചെയ്താലും അതുകൊണ്ട് ഫലം കിട്ടുന്നില്ലെന്നുവെച്ച് ഭവാൻ കുരുക്കളെ കുറ്റപ്പെടുത്തരുത്. മക്കളോടുചേർന്ന അങ്ങയുടെ ദുർന്നയംകൊണ്ടു വന്നുചേർന്നതാണ് ഈ ആപത്ത്. കുറ്റം അങ്ങയുടേതാണ്. യമരാഷ്ട്രത്തിൽ ജനസംഖ്യ വർദ്ധിപ്പിക്കുവാൻ അങ്ങ് സഹായിച്ചു. അത് സ്വദോഷംകൊണ്ടു വന്നതാണെന്നു വിചാരിച്ച് ശോചിക്കാതെ അടങ്ങുക രാജാക്കൾ പ്രാണൻകളഞ്ഞും പോരാടുന്നുണ്ട്. അവർ യുദ്ധത്തിൽ വീരസ്വർഗ്ഗം കാംക്ഷിച്ചാണ് പടവെട്ടുന്നത്.

പൂർവ്വാഹ്നത്തിൽ രാജാവേ, ജനക്ഷയം വർദ്ധിച്ചു. ദേവാസുരയുദ്ധംപോലെ ഉണ്ടായ ആ പോരാട്ടം അതിഭയങ്കരമായിരുന്നു. അങ്ങ് മനസ്സുവെച്ചു അത് കേൾക്കുക!

മഹേഷ്വാസരായ അവന്ത്യന്മാർ മഹാസേനന്മാരും മഹാബലന്മാരുമാണ്. അവർ സമരോൽക്കടന്മാരായി ഇരാവാന്റെ നേരെ ചെന്നു. അവർക്ക് മെയ്യ് കോരിത്തരിപ്പിക്കുന്നവിധം ഭയങ്കരമായ പോരാട്ടം നടന്നു. ഇരാവാൻ ചൊടിച്ച് ആ സഹോദരാദികളെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് എയ്തു. ചിത്രയോധികളായ അവരും ഇങ്ങോട്ട് എതിർത്ത് എയ്തു. അങ്ങനെ പൊരുതുന്ന അവരിൽ യാതൊരു വ്യത്യാസവും കണ്ടില്ല. ശത്രുനാശത്തിന്ന് ഊന്നി ചെയ്തതിന്ന് എതിരുചെയ്തു. ഇരാവാൻ അനുവിന്ദന്റെ നാലു കുതിരകളേയും നാലമ്പുകൊണ്ട് കൊന്നുവീഴ്ത്തി രണ്ടു ഭല്ലംകൊണ്ട് വില്ലും കേതവും മുറിച്ചുവീഴ്ത്തി. അതൊരത്ഭുതമായി. അനുവിന്ദൻ തേർവിട്ട് വിന്ദന്റെ തേരിൽക്കയറി. ഭാരമുള്ള വേറെ വില്ലെടുത്ത് ഒറ്റത്തേരിലിരിക്കുന്ന വീരന്മാരായ ആ രഥിപുംഗവന്മാർ മഹാത്മാവായ ഇരാവാനിൽ അതിവേഗത്തിൽ ശരങ്ങൾ തൂകി. അവർ ഊക്കോടെ എയ്തുവിട്ട പൊന്നണിഞ്ഞ ശരങ്ങൾ സൂര്യമാർഗ്ഗത്തിൽ എത്തി നഭസ്ഥലത്തെ മൂടി. ഇരാവാൻ ചൊടിച്ച് ഭ്രാതാക്കന്മാരായ ആ രഥിവീരന്മാരെ ശരവർഷംകൊണ്ടു വർഷിച്ചു സൂതനെ വീഴ്ത്തി. സൂതൻ പ്രാണൻവെടിഞ്ഞു നിലത്തു വീണപ്പോൾ കുതിരകൾ തേരും വലിച്ച് കണ്ട വഴിക്ക് ഓടി. അങ്ങനെ നാഗസുതാത്മജനായ ഇരാവാൻ അവരെ തോല്പിച്ചു. ഉന്മേഷത്തോടെ അവൻ നിന്റെ സൈന്യത്തെ മുടിച്ചു. പിന്നെയും പോരിൽ മുടിക്കപ്പെടുന്ന ധാർത്തരാഷ്ട്രപ്പെരുംപട വിഷം തിന്നവന്റെമട്ടിൽ പല വേഗങ്ങളും കാണിച്ചു.

ഹൈഡിംബനായ രാക്ഷസേന്ദ്രൻ ഭഗദത്തനുമായി പാഞ്ഞേറ്റു. കൊടിയേന്തിയ സൂര്യവർണ്ണത്തേരിൽക്കയറിയ ആ മഹാരഥൻ, പ്രാക്ജ്യോതിഷേശ്വരനോട് ഏറ്റു. കൊമ്പനാനയുടെ പുറത്തു കയറിയാണ് അദ്ദേഹത്തിന്റെ വരവ്. പണ്ട് താരകാസുരയുദ്ധത്തിൽ ഇന്ദ്രൻ ഐരാവതത്തിന്റെ പുറത്തുകയറി വന്ന ആ വരവിന്റെ ധാടി തോന്നിക്കും പ്രാക്ജ്യോതിഷേശ്വരന്റെ വരവുകണ്ടാൽ. അവിടെ അണഞ്ഞ ദേവകളും ഋഷിമാരും പറഞ്ഞു: 'ഹൈഡിംബനും ഭഗദത്തനും തമ്മിൽ ശക്തിയിലും അന്തസ്സിലും യാതൊരു വ്യത്യാസവും കാണുന്നില്ല.' ദൈത്യന്മാരെ സുരപതി ഭയപ്പെടുത്തിയമാതിരി യുദ്ധത്തിൽ ആ രാജാവ് പാണ്ഡവരെ ഓടിച്ചു. അവൻ എല്ലാദിക്കിലും ഓടിച്ചുവിടുന്ന പാണ്ഡവന്മാർ സ്വസൈന്യത്തിൽ രക്ഷിക്കുവാൻപറ്റിയ ഒരാളേയും കണ്ടില്ല. അതിൽ ഞാൻ തേരേറിവരുന്ന ഭൈമസേനിയെ കണ്ടു. മറ്റു മഹാരഥന്മാരൊക്കെ ബുദ്ധികെട്ടു പോയി. പിന്നെ പാണ്ഡവസൈന്യം തിരിച്ചുവന്ന് ഭവാന്റെ സൈന്യത്തിന്ന് ഭയങ്കരമായ നിലക്കേടുണ്ടാക്കിത്തീർത്തു.

ഉടനെ ഘടോൽക്കചൻ വലിയ യുദ്ധത്തിൽ ഭഗദത്തനെ അമ്പെയ്തു മേരുപർവതത്തെ കാറ് എന്നപോലെ ശരവർഷം കൊണ്ടു മൂടി. ആ രക്ഷസ്സിന്റെ വില്ലിൽനിന്നെത്തുന്ന അമ്പ് ആ രാജാവ് അറുത്തു മർമ്മംതോറും ഭീമസേനപുത്രനെ പ്രഹരിച്ചു. പിളർക്കുന്ന മലപോലെ ശരവർഷത്താൽ പിളർന്നിട്ടും അവൻ നടുങ്ങിയില്ല. പ്രാക്ജ്യോതിഷരാജാവു പതിന്നാല് തോമരം രാക്ഷസന്റെനേരെ പ്രയോഗിച്ചു. അവ പതിന്നാലും ആ നിശാചരൻ അറുത്തുവീഴ്ത്തി, കൂരമ്പുകൊണ്ട് ആ തോമരങ്ങൾ അറുത്തുവീഴ്ത്തിയതിന്നുശേഷം അവൻ കങ്കച്ചിറകുള്ള എഴുപതു ശരങ്ങൾ ഭഗദത്തനിൽ പ്രയോഗിച്ചു. അപ്പോൾ ഭഗദത്തൻ ചിരിച്ചുകൊണ്ട് അമ്പെയ്ത് അവന്റെ നാല് അശ്വങ്ങളേയും വീഴ്ത്തി. അശ്വങ്ങൾ ചത്ത തേരിൽ ഇരിക്കുന്ന ആ രാക്ഷസേന്ദ്രൻ ഭഗദത്തന്റെ ആനയുടെനേർക്ക് ശക്തിയോടെ വേലുചാട്ടി. ഊക്കോടുകൂടി പൊൻതണ്ടുള്ള ആ വേല് വന്നണയുമ്പോൾ മൂന്നായി അതിനെ രാജാവ് ഖണ്ഡിച്ചു. അത് ഭൂമിയിൽ കഷണമായി ചിന്നി. വേൽ പോയതോടുകൂടി ഭയപ്പെട്ട് ഹൈഡിംബൻ പണ്ട് ഇന്ദ്രനുമായുള്ള പോരാട്ടത്തിൽ ദൈത്യനായ നമുചി എന്നപോലെ ഓടിക്കളഞ്ഞു.

പാശിക്കും, യമനുംകൂടി പോരിൽ ജയിക്കുവാനാകാത്ത ആ വീരനെ, ആ വിക്രാന്തഖ്യാതപൗരുഷശൂരനെ, പ്രാക്ജ്യോതിഷനൃപനായ ഭഗദത്തൻ ജയിച്ചു. ആനപ്പുറത്തിരുന്ന് അവൻ ആ പാണ്ഡവപ്പടയെ, പോരിൽ കാട്ടാന താമരപ്പൊയ്കയെന്നവിധം മർദ്ദിച്ചു. പോരിൽ അതിന്നിടയ്ക്ക് മദ്രരാജാവ് യമന്മാരോട് ഇടഞ്ഞു. പാണ്ഡുകുമാരന്മാരായ മരുമക്കളെ ശരങ്ങൾ എയ്തു മൂടി. സഹദേവൻ അമ്മാവനെ പോരിൽ ഏറ്റതായിക്കണ്ട്, കാറ് അർക്കനെയെന്ന വിധം, ശരജാലംകൊണ്ടു മൂടി. ശരജാലത്താൽ മൂടുന്ന

അവൻ ഏറ്റവും ഹൃഷ്ടനായി. അമ്മമൂലം (അമ്മയുടെ സഹോദരനാകയാൽ), അവർ കൂടുതൽ പ്രീതരായിത്തീർന്നു. പിന്നെ അമ്മാവൻ മന്ദസ്മിതം തൂകി. മഹാരഥനായ നകുലന്റെ നാല് അശ്വങ്ങളേയും നല്ല നാലു ശരങ്ങൾകൊണ്ട് യമന്റെ ഭവനത്തിലേക്കു വിട്ടു. അശ്വങ്ങൾ ചത്ത തേർ വിട്ട് ആ മഹാരഥൻ ഉടനെ ചാടി, യശസ്വിയായ അനുജന്റെ തേരിൽച്ചെന്നു കയറി. ഒറ്റത്തേരിൽക്കയറിയ ആ ശൂരന്മാർ വില്ലിട്ട് ഉലച്ച് ക്ഷണത്തിൽ ആ മദ്രരാജാവിന്റെ രഥം ശരങ്ങളാൽ മൂടി. അസംഖ്യം മൂർച്ചകൂടിയ അമ്പുകൊണ്ടു മൂടപ്പെടുന്ന അമ്മാവൻ, ആ മരുമക്കളാൽ ഒട്ടും കുലുങ്ങിയില്ല. മലപോലെ ഉറച്ചുനിന്നു. അവൻ ആ അസ്ത്രവൃഷ്ടിയെ ചിരിച്ചുകൊണ്ട് അറുത്തുവീഴ്ത്തി. സഹദേവൻ ഉടനെ ചൊടിച്ച് മദ്രരാജാവിന്റെനേർക്ക് ശരം ഊരി ചൊടിച്ച് എയ്തു വിട്ടു. ഗരുഡനെപ്പോലെ പാഞ്ഞുവരുന്ന ആ ശരം മദ്രരാജാവിന്റെ ദേഹം കീറിപ്പിളർന്ന് ഭൂമിയിൽ ചെന്നുവീണു. ആ എയ്ത്ത് കൊണ്ടതോടുകൂടി അമ്മാവനായ മഹാരഥൻ തേർത്തട്ടിൽ ഇരുന്നു പോയി. എന്നുതന്നെയല്ല, മോഹാലസ്യപ്പെടുകയുംചെയ്തു. ശല്യൻ മോഹാലസ്യംപൂണ്ടതായി കണ്ടപ്പോൾ സൂതൻ തേരോടിച്ച് പിന്മാറ്റി.

മദ്രരാജാവ് പരാജിതനായി പോകുന്നതു കണ്ടപ്പോൾ ദുര്യോധനൻ ബുദ്ധിക്ഷയത്തോടെ ഇതു മിഥ്യയാണെന്നു വിചാരിച്ചു നിന്നു. മഹാബലന്മാരായ മാദ്രേയന്മാർ അമ്മാവനെ പോരിൽ ജയിച്ചു മോദിച്ച് ശംഖുവിളിച്ച് സിംഹനാദം മുഴക്കി. അവർ ഹൃഷ്ടരായി, ഭവാന്റെ സൈന്യത്തിൽ പണ്ട് ദൈത്യസംഘത്തിൽ ഇന്ദ്രോപേന്ദ്രന്മാർ എന്നവിധം പാഞ്ഞുകയറി.''

## 84. സുശർമ്മാദികളുമായി അർജ്ജുനന്റെ പോരാട്ടം

– സഞ്ജയൻ പറഞ്ഞു: ''സൂര്യൻ നട്ടുച്ചയായ സമയത്ത് യുധിഷ്ഠിര മഹാരാജാവ് അശ്വങ്ങളെ ശ്രുതായുസ്സിന്റെനേരെ വിട്ടു. ശത്രുജിത്തായ അവന്റെനേരെ ഏറ്റ് യുധിഷ്ഠിരൻ അടുത്തു. മൂർച്ചകൂടിയ ഒൻപതു ശരങ്ങൾ അവന്റെ നേരെ വിട്ടു. പോരിൽ ധർമ്മപുത്രൻ വിട്ട ശരങ്ങളെ ഖണ്ഡിച്ചതിന്നുശേഷം ആ മഹാരഥൻ ഏഴു ശരങ്ങൾ യുധിഷ്ഠിരന്റെനേരെ വിട്ടു. അവ രാജാവിന്റെ ചട്ടകീറി ചോരകുടിച്ചു യുധിഷ്ഠിരരാജാവിന്റെ ദേഹത്തിൽ ജീവൻ ഇരിക്കുന്നത് അന്വേഷിച്ചു ചെല്ലുകയാണോ ശരങ്ങൾ എന്നു തോന്നും. ഉടനെ ക്രുദ്ധനായ പാണ്ഡവൻ, ആ മഹാശയൻ എയ്തതിൽ കോപിച്ച് യുധിഷ്ഠിരൻ പന്നിച്ചെവിയൻശരം ആ രാജാവിന്റെ ഹയത്തിൽ എയ്തു. അവന്റെ കൊടി വേറെ ഭല്ലത്താൽ അറുത്തു. ആ രഥിശ്രേഷ്ഠനെ തേരിൽനിന്നു പാർത്ഥൻ തേർത്തട്ടിൽ വീഴ്ത്തി. കൊടി വീണതു കണ്ട് ശ്രുതായുസ്സുരാജാവ് കൂർത്തുമൂർത്ത ഏഴു ശരങ്ങൾകൊണ്ട് പാണ്ഡുപുത്രനെ എയ്തു. അപ്പോൾ ക്രോധംകൊണ്ട് ധർമ്മപുത്രൻ യുഗാന്തത്തിൽ ഭൂതജാലങ്ങളെ ദഹിപ്പിക്കുന്ന അഗ്നിപോലെ ജ്വലിച്ചു. ക്രുദ്ധനായ പാണ്ഡവനെക്കണ്ട് ദേവന്മാരും, ഗന്ധർവ്വന്മാരും, രാക്ഷസന്മാരും നടുങ്ങിപ്പോയി. വിശ്വം മുഴുവൻതന്നെ വ്യാകുലപ്പെട്ടുപോയി. ഭൂതങ്ങളുടെയൊക്കെ മനോഗതം എന്തായിരുന്നുവെന്നോ? അവർ പറഞ്ഞു: 'സംക്രുദ്ധനായി യുധിഷ്ഠിരരാജാവ് ഈ ലോകം മുഴുവൻ ഇപ്പോൾ ചുട്ടു ചാമ്പലാക്കിക്കളയും.' മുനിമാരും ദേവകളും സ്വസ്ത്യയനംചെയ്തു.

രാജാവേ ധൃതരാഷ്ട്രാ! ലോകത്തിന്റെ ശാന്തിക്കുവേണ്ടി പാണ്ഡുപുത്രൻ ചൊടിച്ചപ്പോൾ, ചിറിനക്കി ചുണ്ടു നനച്ചുകൊണ്ടു നില്ക്കുന്ന, ക്രോധാവേശത്തോടുകൂടിയ അവന്റെ ആകാരം പ്രളയാർക്കാഭമായ ഉഗ്രരൂപമായിത്തീർന്നു. അപ്പോൾ ഭവാന്റെ സൈന്യത്തിലെ ഭടന്മാർക്കെല്ലാം ജീവനിൽ കൊതിയില്ലാത്തമട്ടായി. യശോനിധിയായ അവൻ ഉടനെത്തന്നെ കോപം അടക്കി ശ്രുതായുസ്സിന്റെ ആ വലിയ വില്ല് പിടിപ്പാട്ടിൽവെച്ചു ഖണ്ഡിച്ചു. വില്ലറുത്ത് അവനെ നാരാചംകൊണ്ട് സ്തനാന്തരത്തിൽ, സൈന്യങ്ങളെല്ലാം കാൺകെ, പിളർന്നു. ആ മഹാത്മാവിന്റെ അശ്വങ്ങളേയും സൂതനേയും ശരങ്ങളെയ്തു കൊന്നു. അശ്വങ്ങൾ ചത്ത തേരിൽനിന്ന് അവൻ ചാടി. പാർത്ഥിവന്റെ പൗരുഷം കണ്ട് ഭയപ്പെട്ടു പോരിൽനിന്ന് അതിവേഗത്തിൽ ഓടിക്കളഞ്ഞു. ആ വില്ലാളിയെ ആ പോരിൽ ധർമ്മപുത്രൻ ജയിച്ചപ്പോൾ ദുര്യോധനന്റെ ബലം മിക്കവാറും പിൻതിരിഞ്ഞു.

ഈ മഹാകർമ്മംചെയ്തു മഹാരാജാവായ ധർമ്മപുത്രൻ വായ് തുറന്ന അന്തകനെപ്പോലെ ഭവാന്റെ സൈന്യങ്ങളെ കൊന്നുമുടിച്ചു. വാർഷ്ണേയനായ ചേകിതാനൻ രഥിമുഖ്യനായ കൃപനെ സൈന്യങ്ങളൊക്കെ കാൺകെ അമ്പുകൊണ്ടു മൂടി. ശാരദ്വതനായ കൃപൻ ബാണങ്ങളെ തടുത്തു പോരിൽ അമ്പെടുത്ത്, സജ്ജനായ ചേകിതാനനെ എയ്തു. പിന്നെ, മറ്റൊരു ഭല്ലംകൊണ്ട് അവന്റെ വില്ലും അറുത്തു. കൈവേഗത്തോടെ അവൻ പോരിൽ സൂതനേയും വീഴ്ത്തി. അശ്വങ്ങളെ കൊന്ന് രണ്ടു പിൻസൂതരേയും വീഴ്ത്തിയപ്പോൾ ആ സാത്വതൻ ഗദ കൈയിലെടുത്ത് തേർവിട്ടു ചാടി. ഗദാധരന്മാരിൽ ഉത്തമനായ അവൻ വീരഘാതിയായ ഗദകൊണ്ട് കൃപന്റെ അശ്വങ്ങളേയും കൊന്നുവീഴ്ത്തി. താഴെനിന്ന് ഉടനെ ഗൗതമൻ പതിനാറു ശരങ്ങൾ അവനിൽ എയ്തു. സാത്വതന്റെ മെയ് പിളർന്ന് അവ ഭൂമിയിൽ ചെന്നുകയറി. ചേകിതാനൻ ചൊടിച്ചു വീണ്ടും ആ ഗദയെടുത്ത് വൃത്രനെക്കൊല്ലുവാൻ ഇന്ദ്രൻ പ്രഹരിച്ചതുപോലെ ഗൗതമന്റെ വധത്തിന്നായി പ്രഹരിച്ചു. ആ ഭാരമേറിയ കാരിരുമ്പുഗദ വരുന്നതു കണ്ട ഉടനെ അസംഖ്യം അമ്പുകളയച്ച് അതിനെ ഗൗതമൻ തടഞ്ഞു. ഉടനെ ചേകിതാനൻ ചൊടിച്ചു വാളെടുത്ത് ഗൗതമന്റെനേർക്ക് ഏറ്റവും ലാഘവത്തോടെ കയറി. ഉടനെ ഗൗതമൻ വില്ലുവെച്ച് വാളെടുത്തു വലിയ ഊക്കോടെ ചേകിതാനനോട് ഏറ്റു. അവർ രണ്ടുപേരും ശക്തന്മാരാണ്; നല്ല വാളെടുത്തവരുമാണ്. അവർ മൂർച്ച കൂടിയ വാൾകൊണ്ടു പരസ്പരം വെട്ടി. വാളിന്റെ വേഗം ഏറ്റ് ആ രണ്ടു പുരുഷർഷഭന്മാരും എല്ലാ ഭൂതങ്ങളും നില്ക്കുന്ന മന്നിടത്തിൽ വീണുപോയി. അവർ രണ്ടുപേരും മോഹാലസ്യപ്പെടുകയും ആയാസത്താൽ ഉഴലുകയുംചെയ്തു. അപ്പോൾ ഇഷ്ടനായ കരകർഷൻ ക്ഷണത്തിൽ അവിടെ പാഞ്ഞെത്തി. സംഗരദുർമ്മദനായ ചേകിതാനനെ അവശനായ നിലയിൽ കണ്ടു. സൈന്യമെല്ലാം കണ്ടുനില്ക്കെ അവനെ തേരിൽക്കയറ്റി. ഉടനെ ഭവാന്റെ 'അളിയ' നായ ശകുനി വന്ന് ഗൗതമനേയും എടുത്തു തേരിൽക്കയറ്റി.

രോഷത്തോടുകൂടി ധൃഷ്ടകേതു സൗമദത്തിയെ നെഞ്ചു നോക്കി തൊണ്ണൂറു ശരങ്ങളെയ്തു. ആ സൗമദത്തി മാറത്തേറ്റ ശരങ്ങൾകൊണ്ട് ഉച്ചയ്ക്കു രശ്മി ചിന്നുന്ന അർക്കനെന്നവിധം ശോഭിച്ചു ഭൂരിശ്രവസ്സ് അധിരഥനായ ആ ധൃഷ്ടകേതുവെ അമ്പെയ്തു 'സൂതാശ്വരഥഹീന' നാക്കിത്തീർത്തു. വീണ്ടും ഹതസൂതാശ്വരഥനായ അവനെക്കണ്ട് വളരെ ശരങ്ങൾകൊണ്ട് വീണ്ടും മൂടി. ആ തേരു കൈവിട്ട് ഉടനെ മഹാരഥനായ ധൃഷ്ടകേതു ശതാനീകന്റെ തേരിൽക്കയറി. ദുർമ്മർഷണൻ ചിത്രസേനൻ, വികർണ്ണൻ എന്നിവർ പൊൻകോപ്പണിഞ്ഞ തേരിൽ ചെന്ന് അഭിമന്യുവിനോട് ഏറ്റുമുട്ടി. അവനോട് സൗഭദ്രൻ ഭയങ്കരമായി പോരാടി. വാതം, പിത്തം, കഫം എന്നിവയോട് ഉടൽ എങ്ങനെ പോരാടുന്നുവോ അത്ര കനത്തതായിരുന്നു ആ സമരം. വിരഥന്മാരായ നിന്റെ മക്കളെ രണത്തിൽ ആ നരവ്യാഘ്രൻ കൊന്നില്ല. ഭീമന്റെ ശപഥം ഓർത്ത് വെറുതെ വിട്ടു. അപ്പോൾ തേര്, ആന, കുതിരകൾ എന്നിവയോടും രാജസമൂഹത്തോടുംകൂടിച്ചേർന്ന ഭീഷ്മനെ, പോരിൽ വാനവർക്കുപോലും അധൃഷ്യനായ പിതാമഹനെ, നിന്റെ മക്കളെക്കാക്കുവാൻ സന്നദ്ധനായ ആ മഹാരഥനെ, അഭിമന്യുവിന്റെ മാർഗ്ഗമന്വേഷിച്ചു നടന്ന അർജ്ജുനൻ കണ്ടെത്തി. അർജ്ജുനൻ ഉടനെ കേശവനോടു പറഞ്ഞു: 'അല്ലയോ, ഹൃഷീകേശാ! തേർ ഉടനെ ഓടിക്കുക. തേർക്കൂട്ടത്തെ നോക്കി അങ്ങോട്ട് ഓടിക്കുക. കൃതാസ്ത്രന്മാരും പോരിൽ ഗർവ്വേറുന്നവരുമായ വളരെ ശൂരന്മാർ നമ്മുടെ സൈന്യത്തെ മുടിക്കാത്തവിധം തേർവിട്ടാലും.' തേജസ്വിയായ കൗന്തേയൻ ഇപ്രകാരം പറഞ്ഞപ്പോൾ വെള്ളക്കുതിരയുള്ള ആ തേർ രണാങ്കണത്തിൽ നടത്തി. അപ്പോൾ നിന്റെ പടയ്ക്ക് നിലക്കേടുണ്ടായി. കുന്തീപുത്രൻ ഭീഷ്മന്റെ രക്ഷയ്ക്കായി നില്ക്കുന്ന ഭവാന്റെ പട

യോടേറ്റ്, സുശർമ്മാവിനോട് ഇപ്രകാരം പറഞ്ഞു: 'നീ ഭടമുഖ്യനാണെന്ന് എനിക്കറിയാം. പണ്ടേതന്നെ വൈരം സമ്പാദിച്ചവനുമാണ്. ആ ദുർന്നയത്തിന്റെ ഫലം ഇതാ അടുത്തു. ഇന്ന് മുമ്പേ മരിച്ച പിതൃക്കളെ ഞാൻ നിനക്കു കാണിച്ചുതരാം.' ഇപ്രകാരം ശത്രുഘ്നാതിയായ ബീഭത്സു പറയുമ്പോൾ ആ പരുഷമായ വാക്കുകേട്ടിട്ടും മഹാരഥനായ സുശർമ്മാവ് അവനോട് ഒന്നും മിണ്ടുകയുണ്ടായില്ല. നല്ലതും പറഞ്ഞില്ല, ചീത്തയും പറഞ്ഞില്ല. വളരെ രാജാക്കന്മാരോടു ചേർന്ന് അവൻ പാർത്ഥനോട് ഏറ്റു മുന്നിലും പിന്നിലും പാർശ്വഭാഗത്തുമൊക്കെ നിന്റെ മക്കളോടു കൂടി രാജാക്കന്മാർ പാർത്ഥനെ വളഞ്ഞു. മേഘങ്ങളാൽ അർക്കനെയെന്നവിധം ശരങ്ങളെക്കൊണ്ടു പാർത്ഥനെ മൂടി.

അങ്ങനെ ഉല്ക്കടമായി ചോരനീരൊഴുകുന്നവിധം ഭയങ്കരമായ പോരാട്ടം ഭവാന്റെ കൂട്ടരും, പാണ്ഡവരുംതമ്മിൽ പോർക്കളത്തിൽവെച്ചു നടന്നു."

**85. അർജ്ജുനപരാക്രമം –** സഞ്ജയൻ പറഞ്ഞു: "ആ ബലവാനായ ധനഞ്ജയൻ ചവിട്ടു കൊണ്ടു സർപ്പത്തെപ്പോലെ ചീറി, ഓരോ ശരംകൊണ്ട് രാജാക്കന്മാരുടെ ചാപങ്ങൾ ഊക്കോടെ ഖണ്ഡിച്ചു. ആ രാജാക്കന്മാരുടെയെല്ലാം വില്ലുകൾ യുദ്ധത്തിൽ അറുത്തുവിട്ട് ക്ഷണത്തിൽ അവരിൽ ബാണങ്ങൾ പൊഴിച്ചു. അർജ്ജുനന്റെ ശരംകൊണ്ട് രാജാക്കന്മാരെല്ലാം ചോരയിലാറാടി. ദേഹംപിളർന്നും തലയറ്റ് ഒഴിവായും, മെയ്ച്ചട്ട പൊട്ടി ജീവൻ വെടിഞ്ഞും, നിലത്തു വീണും, വിചിത്രരൂപന്മാരും വിചിത്രായുധന്മാരുമായ അവർ എല്ലാം ഒടുങ്ങി. ആ രാജപുത്ര സമൂഹം ചത്തൊടുങ്ങുന്നതു കണ്ട് ത്രിഗർത്തരാജാവ് രഥാരൂഢനായി എത്തി. ആ തേരുകൾക്കു പിന്തുണക്കാരായി മുപ്പത്തിരണ്ടുപേർ അർജ്ജുനനോട് അടുത്തു. അപ്രകാരം പാർത്ഥന്റെ സമീപത്തെത്തി മുഴങ്ങുന്ന വില്ലു വലിച്ചുലച്ച് മേഘങ്ങൾ മലയിൽ എന്നപോലെ ശരവർഷം തുടങ്ങി. അവരുടെ ശരങ്ങളുടെ വർഷമേറ്റ് കിരീടി ക്രോധാക്ഷനായി നന്നായി മെഴുക്കിട്ട ഒമ്പത് അമ്പുകളാൽ ആ പിന്തുണക്കാരെയൊക്കെ വധിച്ചു. ആ തേർനിരപ്പെല്ലാം പോരിൽ ജയിച്ച് മനസ്വിയായ ധനഞ്ജയൻ ഭീഷ്മവധത്തിന്നായി ബദ്ധപ്പെട്ട് ബലങ്ങളെ പോരിൽ ഒടുക്കി. ത്രിഗർത്തരാജാവ് തന്റെ ബന്ധുവർഗ്ഗത്തെ കൊന്നതുകൊണ്ട് വീണ്ടും രാജാക്കന്മാരെ തന്റെ മുമ്പിലാക്കി പാർത്ഥനെ ഹിംസിക്കുവാൻ ഉടനെ ചെന്നു. അസ്ത്രജ്ഞമുഖ്യനായ വിജയന്റെനേരെ പായുന്നതു കണ്ട് ശിഖണ്ഡി തീക്ഷ്ണമായ ആയുധം കൈയിലെടുത്ത് അർജ്ജുനന്റെ തേരു കാക്കുന്നതിന്ന് അടുത്തു.

ത്രിഗർത്തരാജാവിനോടുകൂടി ആ നരവീരന്മാർ എത്തുന്നതുകണ്ട് കിരീടി ഗാണ്ഡീവത്തിൽനിന്നും വിടുന്ന തീക്ഷ്ണമായ ശരങ്ങൾ കൊണ്ടു പോരിൽ മുടിച്ചു. ഭീഷ്മന്റെനേർക്ക് ഏല്ക്കുന്നതു കണ്ടപ്പോൾ ദുര്യോധനൻ, സൈന്ധവൻ എന്നിവർകൂടി അടുത്തുവന്ന് അവരെ തടുത്തു. പിന്നെ തരസ്വിയായ അർജ്ജുനൻ, ദുര്യോധനനേയും സൈന്ധവാദികളേയുമൊക്കെ വിട്ട് ഭീഷ്മന്റെനേരെ വില്ലുംഅമ്പുമായി അടുത്തു. പ്രബലനായ യുധിഷ്ഠിരൻ, മഹാത്മാവ്, ഉടനെ ചൊടിയോടെ അടുത്തു. പോരിൽ തന്റെ ഇരയാകുവാൻ ഉഴിഞ്ഞുവെച്ച മദ്രേശനേയും വിട്ട് ആ അനന്തകീർത്തിമാനും അടുത്തു. മാദ്രേയരും ഭീമനും ഒത്തുചേർന്ന് പോരിന്നു ഭീഷ്മന്റെ അടുത്തുചെന്നു. അവരോടുചേർന്ന് മഹാരഥന്മാർ അടുത്തപ്പോൾ ചിത്രയോധിയായ ഗംഗാസുതൻ നടുങ്ങിയില്ല. പാണ്ഡവന്മാരൊന്നിച്ച് അണഞ്ഞിട്ടും യോഗ്യനായ ഭീഷ്മൻ നടുങ്ങിയില്ല. ഉടനെ സത്യസന്ധനായ ജയദ്രഥൻ പടയ്ക്ക് ഏറ്റു. മികച്ച വില്ലുകളാൽ ആ മഹാബലന്മാർ അവരുടെ വില്ലുകൾ ഊക്കിൽ അറുത്തു. യുധിഷ്ഠിരൻ, ഭീമസേനൻ, യമന്മാർ, പാർത്ഥൻ, കൃഷ്ണൻ എന്നിവരെ മഹാത്മാവായ ദുര്യോധനൻ ക്രോധവിഷത്തോടു കൂടി അഗ്നിപ്രകാശങ്ങളായ അസ്ത്രങ്ങൾ എയ്തു. കൃപൻ, ശല്യൻ, ശലൻ, ചിത്രസേനൻ എന്നിവർ അവരിൽ ശരങ്ങൾ ക്രോധത്തോടെ, ദേവന്മാരിൽ ദാനവന്മാർ എന്നപോലെ, ഒപ്പം എയ്തു. തന്റെ ചാപം ഖണ്ഡിച്ചുവിട്ട ശിഖണ്ഡിയെക്കണ്ട് ഭീഷ്മൻ കോപത്തോടെ നിന്നു. ഉടനെ അജാതശത്രുവായ യുധിഷ്ഠിരൻ ശിഖണ്ഡിയോടു പറഞ്ഞു: 'എടോ ശിഖണ്ഡി, നീ നിന്റെ അച്ഛന്റെ മുമ്പിൽവെച്ച് പറയുകയുണ്ടായില്ലേ, "ഞാൻ മഹാരഥനായ ഭീഷ്മനെ അർക്കപ്രകാശമായ ഉഗ്രശരംകൊണ്ടു വധിക്കു" മെന്ന്! സത്യം പറഞ്ഞിട്ട് നീ പോരിൽ ഭീഷ്മനെ കൊന്നുവോ? നീ രണത്തിൽ ദേവവ്രതനെ കൊന്നില്ല. ഹേ, വീരാ, നീ സത്യം പിഴപ്പിക്കരുത്. നീ ധർമ്മവും കുലവും യശസ്സും രക്ഷിക്കുക! നീ ഈ ഭീഷ്മനെ നോക്കൂ. എന്തു ശക്തിയോടെയാണ് തീക്ഷ്ണവും ഉഗ്രവുമായ ബാണങ്ങൾ ചൊരിഞ്ഞുകൊണ്ട് കാലംവന്നപ്പോൾ യമനെപ്പോലെ എന്റെ സൈന്യസംഘത്തെ ചുട്ടുകൊണ്ടിരിക്കുന്നത്! പോരിൽ വില്ലറ്റ്, ധൃതിവിട്ട്, ഭീഷ്മൻ തോല്പിച്ചുവിട്ട്, സോദരന്മാരേയും ബന്ധുക്കളേയും വെടിഞ്ഞ്, നീ എവിടേക്കാണ് പോകുന്നത്? ഇതു നിനക്കു ചേർന്നതാണോ? വീര്യവാനായ ഭീഷ്മനേയും ഉടഞ്ഞുപായുന്ന നിന്റെ സൈന്യത്തേയും നീ കണ്ടു പേടിച്ചിരിക്കാം. ഹേ, യജ്ഞസേനപുത്രാ! നിന്റെ മുഖം എന്തേ ഇങ്ങനെ വിവർണ്ണമാകാൻ? മഹായുദ്ധത്തിൽ ഏറ്റ നൃവീരനായ ധനഞ്ജന്റെ നിലയെന്താണെന്നു ധരിക്കാതെ പോരിൽ പുകഴ്ന്നവനായ ഭീഷ്മനെ നീ പേടിച്ചത് എന്തിന്?' ഇപ്രകാരം രൂക്ഷാക്ഷരമായും വിപ്രലാപത്തോടുകൂടിയും യുധിഷ്ഠിരൻ പറഞ്ഞതു കേട്ട് ഇത് ഒരു മുന്നറിയിപ്പുകൊടുക്കലാണെന്നു ധരിച്ച് മാന്യനായ ശിഖണ്ഡി ഭീഷ്മവധത്തിന്നായി ഒരുങ്ങി. ഭീഷ്മന്റെനേരെ ഉല്ക്കടമായ വേഗത്തോടെ ശിഖണ്ഡി ചെല്ലുന്നതു കണ്ടപ്പോൾ ശല്യൻ അതിഘോരമായ അസ്ത്രം അവന്റെനേരെ വിട്ടു. യുഗാന്തവഹ്നിക്കു തുല്യമായ അസ്ത്രം വരുന്നതു കണ്ട് ദ്രുപദാത്മജൻ നടുങ്ങിയില്ല. അവൻ മഹേന്ദ്രപ്രതിമപ്രഭാവനാണല്ലോ! അവൻ ശരങ്ങളാൽ അസ്ത്രങ്ങൾ തകർത്തുകൊണ്ട് അവിടെ നിന്നു. പ്രത്യസ്ത്രമായി വരുണാസ്ത്രം എടുത്തു. അപ്പോൾ അസ്ത്രംകൊണ്ട് അസ്ത്രം അമരുകയുംചെയ്തു. ഇത് നഭസ്സിൽനിന്ന് സുരന്മാരും ഭൂമിയിൽനിന്ന് രാജാക്കന്മാരും കണ്ടു. ഈ സമയത്തും മഹാത്മാവായ ഭീഷ്മൻ, പോരിൽ യുധിഷ്ഠിരന്റെ വില്ലും വിചിത്രമായ കൊടിയും അറുക്കപ്പെട്ടതും പെട്ടെന്ന് ധർമ്മപുത്രൻ വില്ലും ശരവും വെടിഞ്ഞ് ഭീതനായി നില്ക്കുന്നതും കണ്ടു. ഉടനെ ഭീമൻ ഗദയെടുത്ത് കാൽനടയായി ജയദ്രഥനെ സമീപിച്ചു. ഗദാധരനായ ഭീമൻ ഗദയുമായി അടുക്കുന്നത് ജയദ്രഥൻ പെട്ടെന്നു കണ്ടു. ഉടനെ യമദണ്ഡകല്പമായ അഞ്ഞൂറു ബാണം ചുറ്റും അടച്ച് എയ്തു. ബാണങ്ങളൊന്നും വകവയ്ക്കാതെ ശക്തനായ ഭീമൻ ജയദ്രഥന്റെ പാരാവതാശ്വങ്ങളെയെല്ലാം കൊന്നു. ഉടനെ അപ്രതിമപ്രഭാവനായ നിന്റെ പുത്രൻ ഇതുകണ്ട് വളരെ വേഗത്തിൽ ഭീമനെക്കൊല്ലുവാൻ ശരവുമായ അടുത്തു. സുരരാജതുല്യനായി അടുക്കുന്ന അവന്റെനേർക്ക് ആർത്തുകൊണ്ട് ഭീമൻ നിന്ദാവാക്കുകൾ പറഞ്ഞ് ഗദയോങ്ങി അടുത്തു. അന്തകദണ്ഡുപോലെ ഉയർത്തിയ ആ ഗദ കണ്ട് കുരുക്കളൊക്കെ നിന്റെ പുത്രനെ ആ ഗദാഘാതത്തിൽനിന്നു രക്ഷിക്കുവാനായി പെട്ടെന്നു പിന്മാറ്റി. ഭയങ്കരമായി മോഹമേറ്റുന്ന ആ ബഹളമായ പോർക്കളത്തിൽനിന്ന് നിന്റെ പുത്രനായ ചിത്രസേനൻ ആ ഗദ കണ്ടപ്പോൾ രഥംവെടിഞ്ഞ് കുന്നിൽനിന്നു ചാടുന്ന സിംഹത്തെപ്പോലെ ചാടി മറ്റൊരിടത്ത് വാളും പരിചയുമായി നിന്നു. ഭീമന്റെ ഗദയുടെ പ്രഹരമേറ്റ് ആ നല്ലതേരും, അശ്വങ്ങളേയും സൂതനേയും തകർത്ത് നിലത്തു വീഴ്ത്തി. ആ ഗദ നിലത്ത് തെളിഞ്ഞ കൊള്ളിമീൻ ആകാശത്തുനിന്ന് ഭൂമിയിൽ വീണപോലെ ഭൂമി കുലുക്കി. ഈ അത്ഭുതകൃത്യം കണ്ട് നിന്റെ ഭടന്മാർ സന്തോഷിക്കുകയും എല്ലാവരും ഒന്നിച്ച് ആർക്കുകയും നിന്റെ മകന്റെ ശൗര്യത്തെപ്പറ്റി പ്രശംസിക്കുകയുംചെയ്തു."

**86. ഏഴാംദിവസത്തെ യുദ്ധാവസാനം – ഭീഷ്മയുധിഷ്ഠിരയുദ്ധം –** സഞ്ജയൻ പറഞ്ഞു: "കീർത്തിശാലിയായ ചിത്രസേനൻ വിരഥനായപ്പോൾ വികർണ്ണൻ അവനെ തേരിൽക്കയറ്റി. ഇപ്രകാരം തുമുലമായ യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ ശാന്തനവനായ ഭീഷ്മൻ ധർമ്മപുത്രന്റെ നേരെ പാഞ്ഞേറ്റു. അപ്പോൾ തേര്, ആന, കുതിര, എന്നിവയോ

ടുകൂടിയ പാണ്ഡവസൈന്യം കിടിലംകൊണ്ടു. ധർമ്മരാജാവ് അന്തകന്റെ വായിൽ അകപ്പെട്ടുപോയി എന്ന് അവർ കരുതി. കുരുശ്രേഷ്ഠനായ യുധിഷ്ഠിരൻ യമന്മാരോടൊത്ത് മഹാരഥ നായ ഭീഷ്മനോടേറ്റ് അടുത്തു. ഉടനുടൻ ശരസഹസ്രങ്ങൾ വർഷിച്ച് യുധിഷ്ഠിരൻ ഭീഷ്മനെ കാറ് അർക്കനെയെന്നവിധം മൂടി. ആ മഹാത്മാവ് എയ്തുവിടുന്ന ശരങ്ങൾ നൂറും ആയിരവും ഭീഷ്മൻ ഏറ്റു. അപ്രകാരംതന്നെ ഭീഷ്മൻ എയ്തു ശരജാലങ്ങൾ അംബരത്തിൽ പക്ഷിജാലങ്ങൾപോലെ കാണപ്പെട്ടു പോരിൽ ശാന്തനവനായ ഭീഷ്മൻ ശരജാലത്താൽ യുധിഷ്ഠിരനെ കാണാ ത്തവിധം മൂടി. മഹാത്മാവായ കൗരവ്യന്റെ നേർക്ക് യുധിഷ്ഠി രൻ ചൊടിച്ച് ആശീവിഷോഗ്രമായ ഒരു നാരാചം വിട്ടു അത് എത്തുന്നതിന്നുമുമ്പ് ഒരു ക്ഷുരപ്രത്താൽ ആ മഹാരഥൻ അറു ത്തുവീഴ്ത്തി. കാലസന്നിഭമായ ആ നാരാചം ഭീഷ്മൻ അറുത്ത തിന്നുശേഷം ആ കൗരവേന്ദ്രന്റെ പൊന്നണിഞ്ഞ ഹയങ്ങളെ വീഴ്ത്തി. അശ്വങ്ങൾ ചത്ത തേർവിട്ട് ധർമ്മപുത്രൻ മഹാത്മാ വായ നകുലന്റെ തേരിൽ കയറി. ഉടനെ പരപുരഞ്ജയനായ ഭീഷ്മൻ യമന്മാരെയും ആ പോരിൽ ചൊടിച്ച് എതിർത്തു ശര ങ്ങളെക്കൊണ്ടു മൂടി. ഭീഷ്മബാണങ്ങളേറ്റ് ആർത്തരായ അവർ ഉടനെ ഭീഷ്മനെ കൊല്ലണമെന്നുതന്നെ ചിന്തിച്ചു. ഉടനെ യുധി ഷ്ഠിരൻ തന്റെ പാട്ടിൽ നില്ക്കുന്ന രാജാക്കന്മാരെ വിളിച്ച് 'ഭീ ഷ്മനെ കൊല്ലുവിൻ!' എന്ന് ആജ്ഞാപിച്ചു. കൗന്തേയന്റെ വാക്കുകേട്ട് അപ്പോൾ രാജാക്കന്മാരെല്ലാം വലിയ തേർക്കൂട്ട ത്തോടെ പിതാമഹന്നുചുറ്റും വളഞ്ഞു. ചുറ്റപ്പെട്ട നിന്റെ അച്ഛ നായ ദേവവ്രതൻ അപ്പോൾ മഹാരഥനെ വീഴ്ത്തുന്ന ഒരു യുദ്ധ ക്കളി ആ രംഗത്തിൽ കളിച്ചു. മാൻകൂട്ടത്തിൽ ചാടിവീണ സിംഹ ക്കുട്ടിയെപ്പോലെ പാണ്ഡവന്മാർ പോരിൽ ചുറ്റുന്ന ആ കൗര വനെക്കണ്ടു. ആ വീരന്മാരായ രാജാക്കന്മാരെയെല്ലാം തർജ്ജ നംചെയ്ത് ഭീഷ്മൻ അമ്പെയ്തുതകർത്തു. സിംഹത്തെക്കണ്ട മാൻകൂട്ടംപോലെ അവരെല്ലാം കിടുകിട വിറച്ചു. കാറ്റിനോടു ചേർന്ന് കാടെരിക്കുന്ന അഗ്നിപോലെ ഭീഷ്മൻ മഹാരഥന്മാരുടെ ശിരസ്സുകൾ ഉതിർത്തു. പനംകാട്ടിൽക്കടന്ന് പനന്തേങ്ങ കൊഴി ക്കുവാൻ ശീലമുള്ളവനെപ്പോലെ ഭീഷ്മൻ വീഴ്ത്തുന്ന മനുഷ്യ ശിരസ്സുകൾ പാറക്കല്ലുകൾ വീഴുന്നവിധം അനവരതം മുഴങ്ങി ക്കൊണ്ടിരുന്നു. ആ ഭയങ്കര ബഹളമായ പോരാട്ടം നടക്കുമ്പോൾ എല്ലാ സൈന്യങ്ങൾക്കും വല്ലാത്ത ഭയം ഉണ്ടായി. വ്യൂഹമൊക്കെ തകർന്നപ്പോൾ ക്ഷത്രീയന്മാർ പരസ്പരം വിളിച്ച് ഓരോരുത്ത രോടു പൊരുതാൻ കാത്തുനിന്നു ശിഖണ്ഡി ഭാരതപിതാമഹന്റെ നേരെ പാഞ്ഞണഞ്ഞ് 'നില്ക്കു! നില്ക്കു!' എന്നു പറഞ്ഞു.

ശിഖണ്ഡിയെ പോരിൽ വകവെക്കാതെ ഭീഷ്മൻ, ശിഖ ണ്ഡിയെ പെണ്ണാണെന്നുള്ള നിലയിൽ വിട്ട്, സൃഞ്ജയരുമായി ഏറ്റു. ഹൃഷ്ടനായ ഭീഷ്മനെക്കണ്ട് സൃഞ്ജയന്മാർ യുദ്ധ ത്തിൽ ശംഖനാദവും സിംഹനാദവും മുഴക്കി. ഉടനെ തേരും, ആനകളും കലർന്ന രണം നടന്നു. ഈ സമയത്ത് സൂര്യൻ പടി ഞ്ഞാറെ ചക്രവാളത്തിൽ എത്തിയിരിക്കയാണ്. ധൃഷ്ടദ്യുമ്ന നും, തേരാളിയായ യുയുധാനനും ശക്തി, തോമരം, ഋഷ്ടി ഇവ യാൽ സൈന്യങ്ങളെ പീഡിപ്പിച്ചു. പല അസ്ത്രങ്ങളാലും പോരിൽ നിന്റെ കൂട്ടരെ കൊന്നു. അപ്പോൾ നിന്റെ ഭടന്മാരുടെ ഇടയിൽ ഭയങ്കരമായ ആർത്തനാദം മുഴങ്ങി. യോഗ്യനായ പാർഷ തൻ പോരിൽ കൊന്നുമുടിക്കുവാൻ തുടങ്ങിയപ്പോൾ നിന്റെ സൈന്യങ്ങൾ ഭയപ്പെട്ടു വിറച്ചു. നിന്റെ കൂട്ടർ മുറവിളികൂട്ടിയ പ്പോൾ വിന്ദാനുവിന്ദരായ അവന്ത്യർ അവിടേക്കു പാഞ്ഞെത്തി. അവർ പാർഷതനെ ശരവർഷംകൊണ്ടു മൂടി. അപ്പോൾ മഹാ ബലരായ പാഞ്ചാല്യർ തേർവിട്ട് ചാടി മഹാത്മാവായ സാത്യകി യുടെ തേരിൽ ചാടിക്കയറി.

പിന്നെ പെരുംപടയോടുകൂടിയ യുധിഷ്ഠിരരാജാവ് ചൊടിച്ചു കയറുന്ന അവന്ത്യന്മാരോട് ഏറ്റു. അപ്രകാരം നല്ല ഉത്സാഹത്തോടെ നിന്റെ പുത്രൻ വിന്ദാനുവിന്ദന്മാരെ പോരിൽ പരിപാലിച്ച് കൂടി. അപ്രകാരം അർജ്ജുനനും ചൊടിച്ച് ക്ഷത്ര വീരന്മാരെ ദാനവപ്പോരിൽ വജ്രിയെന്നപോലെ പ്രോത്സാഹിപ്പി ച്ചു. പോരിൽച്ചൊടിച്ച ദ്രോണൻ. നിന്റെ പുത്രന്റെ ഹിതത്തിന്നു വേണ്ടി അഗ്നി പഞ്ഞിക്കൂട്ടത്തെ എന്നപോലെ പാഞ്ചാലന്മാരെ അടക്കി. ദുര്യോധനാദികളായ നിന്റെ മക്കൾ ഭീഷ്മന്നു ചുറ്റുമായി നിന്ന് പാണ്ഡുപുത്രന്മാരുമായി പൊരുതി.

ഉടനെ ദുര്യോധനരാജാവ് സൂര്യൻ ചുവക്കുവാൻ തുടങ്ങിയ സമയത്ത് നിന്റെ കൂട്ടരോട് 'വേഗമാവട്ടെ! ഉത്സാഹിക്കുവിൻ! കൊന്നൊടുക്കുവിൻ!' എന്ന് ഉത്തേജനം നല്കി. അവർ ഇങ്ങനെ ദുഷ്കരമായ കൈകൾ ചെയ്ത് പൊരുതിനില്ക്കുമ്പോൾ അർക്കൻ അസ്താദ്രിയിലെത്തി. പ്രകാശം പോക്കിക്കൊണ്ടു നില്ക്കുമ്പോൾ യുദ്ധക്കളം ചെഞ്ചോരയൊഴുകി തിരയടിക്കുന്ന ഒരു പുഴയായി മാറി. കുറുക്കന്മാർ കൂട്ടമായി വരുന്ന ആ രാത്രി യുടെ ആരംഭത്തിൽ കാലങ്കോഴികളുടെ അശുഭമായ ശബ്ദവും, കുറുക്കന്മാരുടെ ഓരിയിടലും മുഴങ്ങി. ഭൂതസംഘസമാകുലമായ ആ യുദ്ധം ഘോരമായി. അപ്പോൾ നൂറും ആയിരവും മാംസഭോ ജികളായ രാക്ഷസന്മാരും, പിശാചുക്കളും അവിടെ ചുറ്റും വന്നു കൂടിയതും ആർക്കും കാണാമായിരുന്നു.

അർജ്ജുനൻ സൈന്യമദ്ധ്യത്തിൽ ചുണയോടുകൂടി സുശർമ്മാദികളായ മന്നവന്മാരെ ജയിച്ച് തന്റെ കൈനിലയിൽ പ്രവേശിച്ചു. കുരുവരനായ യുധിഷ്ഠിരൻ യമന്മാരായ, അനുജ ന്മാരോടും സ്വന്തം സേനയോടുംകൂടി രാത്രിയായപ്പോൾ ശിബി രത്തിൽ പ്രവേശിച്ചു.

ദുര്യോധനാദികളായ മഹാരഥന്മാരെ പോരിൽ ഭീമനും തോല്പിച്ചുവിട്ട് തന്റെ കൈനിലയിൽ പ്രവേശിച്ചു. ദുര്യോധന രാജാവും വലിയ യുദ്ധത്തിന്നുവേണ്ടി പ്രേരണനൽകുവാൻ ഭീഷ്മനെ പിന്തുടർന്ന് ഉടനെ ശിബിരത്തിലേക്കു പോയി. ദ്രോണൻ, ദ്രൗണി, കൃപൻ, ശല്യൻ, കൃതവർമ്മാവ് എന്നിവരും സൈന്യങ്ങളോട് ഏറ്റതിന്നുശേഷം താന്താങ്ങളുടെ കൈനില കളിലേക്കു പോന്നു.

അപ്രകാരം സാത്യകിയും, ധൃഷ്ടദ്യുമ്നനും, ദ്രുപദനും പോരിൽ ആ യോധന്മാരെ ചുറ്റും ഏറ്റ് താന്താങ്ങളുടെ കൈനി ലകളിൽ പ്രവേശിച്ചു. ഇങ്ങനെ ഭവാന്റെ കൂട്ടരും പാണ്ഡവ ന്മാരും രാത്രിയായപ്പോൾ അവരവരുടെ ശിബിരങ്ങളിലേക്കു മട ങ്ങിപ്പോന്നു. അവർ തമ്മിൽ ഏറ്റവും മാനിച്ച് ആ ശൂരന്മാർ കാവൽനിർത്തി, സേനാവിഭാഗം നിർണ്ണയിച്ച്, യഥാവിധി ശല്യ ങ്ങൾ നീക്കി, പല ഔഷധവെള്ളംകൊണ്ട് കുളിച്ച്, സ്വസ്ത്യയ നംചെയ്ത്, വന്ദികളുടെ സ്തുതിഗീതങ്ങൾ കേട്ട്, കൊട്ടും പാട്ടും മറ്റുമായി ക്രീഡിച്ചു.

മുഹൂർത്തംകൊണ്ട് അവിടെയെങ്ങും സ്വർഗ്ഗത്തിന്റെ മട്ടി ലായി. ആരുംതന്നെ യുദ്ധപ്രസംഗങ്ങളൊന്നും ചെയ്തില്ല. ആ രണ്ടുവിഭാഗത്തിലെ സൈന്യങ്ങളും ക്ഷീണിച്ച് ഉറങ്ങി. നാനാ ഹസ്തികളോടും അശ്വങ്ങളോടും കൂടിച്ചേർന്ന ആ യോദ്ധാക്ക ളുടെ സർവ്വസ്വവും വിസ്മരിച്ചുകൊണ്ടുള്ള ആ നിദ്ര കാണേണ്ട തുതന്നെയാണ്."

**87. എട്ടാംദിവസത്തെ യുദ്ധാരംഭം** – സഞ്ജയൻ പറഞ്ഞു: "ആ രാത്രി സുഖമായി ഉറങ്ങിയതിന്നു ശേഷം പ്രഭാ തമായപ്പോൾ കുരുക്കളും, പാണ്ഡവരും വീണ്ടും യുദ്ധത്തിന്നി റങ്ങി. പോരിന്നിറങ്ങിയപ്പോൾ രണ്ടുസൈന്യത്തിലും കടൽപോലെ ശബ്ദകോലാഹലങ്ങൾ പൊങ്ങി.

പിന്നെ ദുര്യോധനരാജാവ്, ചിത്രസേനൻ, വിവിംശതി, രഥി പ്രവരനായ ഭീഷ്മൻ, ദ്രോണാചാര്യൻ എന്നിവരെല്ലാം ചേർന്ന് കൗരവസേനയെ വ്യൂഹംകെട്ടി പാണ്ഡവന്മാരോട് ഏല്ക്കു വാൻ സന്നദ്ധമാക്കി.

ഭവാന്റെ അച്ഛനായ ഭീഷ്മൻ മഹാവ്യൂഹം ചമച്ചു. ആ വ്യൂഹം വാഹങ്ങളാകുന്ന ഊർമ്മികളും തിരകളും തള്ളുന്ന ഉഗ്ര മായ അംഭോധിപോലെ ആർത്തിരമ്പി.

ശാന്തനവനായ ഭീഷ്മൻ സൈന്യങ്ങൾക്കൊക്കെ മുമ്പി ലായി മാളവന്മാരോടും, അവന്ത്യന്മാരോടുംകൂടി നിന്നു. പ്രതാ പവാനായ ദ്രോണൻ അവരുടെ പിന്നിലായി, കളിന്ദന്മാരോടും,

പാരദന്മാരോടും, ക്ഷുദ്രമാളവന്മാരോടുംകൂടി നിന്നു. ദ്രോണന്റെ പിൻപുറത്തായി പ്രതാപവാനായ ഭഗദത്തൻ, കലിംഗമാഗധന്മാരോടും, പിശാചന്മാരോടുംകൂടി നിന്നു. പ്രാക്ജ്യോതിഷന്ന് പിന്നിലായി കോസലേന്ദ്രനായ ബൃഹത്ബലൻ കുരുവിന്ദത്രൈപുണന്മാരോടും, മേളകന്മാരോടും കൂടിനിന്നു. ബൃഹത്ബലന്ന് പിന്നിലായി പ്രസ്ഥാലാധിപരും, ശൂരന്മാരുമായ ത്രിഗർത്തന്മാരും, വളരെയധികം കാംബോജന്മാരും, യവനന്മാരും ചേർന്നുനിന്നു. ത്രിഗർത്തന്മാരുടെ പിന്നിലായി ശൂരനായ ദ്രൗണി സിംഹനാദംകൊണ്ട് പാർത്തട്ട് മുഴക്കുന്നവനായും നിന്നു. ഇങ്ങനെ സൈന്യങ്ങളൊക്കെ അണിനിരന്നു. ദ്രോണന്റെ പിൻപുറമായി സോദരന്മാരോടുകൂടി ദുര്യോധനരാജാവും, ദുര്യോധനന്ന് പിന്നിലായി ശാരദ്വതനായ കൃപനും നിന്നു. ഇങ്ങനെ വ്യൂഹം കെട്ടിയതിന്നുശേഷം ആ വ്യൂഹം ശത്രുക്കളുടെ നേരെ ചെന്നു. കടൽപോലെ സൈന്യം ചലിച്ച് യാത്രചെയ്യുന്ന സൈന്യത്തിൽ കൊടികളും, വെള്ളക്കൊടികളും, വിചിത്രമായ കേയൂരങ്ങളും, വിലയേറുന്ന വില്ലുകളും സൂര്യരശ്മിയാൽ വെട്ടിത്തിളങ്ങി.

നിന്റെ കൂട്ടരുടെ ഈ വ്യൂഹം കണ്ടപ്പോൾ സേനേശ്വരനായ പാർഷതനോട് ധർമ്മരാജാവ് പറഞ്ഞു: 'ഹേ മഹേഷ്വാസാ, നമ്മുടെ ശത്രുക്കൾ ചമച്ച വ്യൂഹം നീ കണ്ടില്ലേ! കടൽപോലെ ഇളകിക്കൊണ്ടു നില്ക്കുന്നു. ഇതിന്നെതിരായി ഒരു വ്യൂഹം വേഗത്തിൽ നിർമ്മിച്ചാലും.'

ഉടനെ ധീരനായ പാർഷതൻ ദാരുണമായ വ്യൂഹം ചമയ്ക്കുവാനൊരുങ്ങി. ശത്രുവ്യൂഹവിനാശനമായ 'ശൃംഗാടകം' എന്ന വ്യൂഹം നിർമ്മിച്ചു. ശൃംഗങ്ങളിൽ ഭീമസേനനും മഹാരഥനായ യുയുധാനനും നിന്നു. അവരോടു ചേർന്ന് അനേകായിരം വലിയ തേരുകളും, പത്തിയും, സാദികളും നിന്നു. ശൃംഗാടകനാഭിയിലായി നരശ്രേഷ്ഠനും ശ്വേതാശ്വനും കൃഷ്ണസാരഥിയുമായ അർജ്ജുനൻ നിന്നു. നടുവിലായി ധർമ്മപുത്രരാജാവും, യമന്മാരും ചേർന്നു നിന്നു. ഇടത്തേപങ്കിൽ മഹേഷ്വാസരും പടയോടുകൂടിയവരുമായ നരാധിപന്മാർ നിന്നു. വ്യൂഹശാസ്ത്രം അറിഞ്ഞവരായ അവർ അങ്ങനെ ആ വ്യൂഹത്തെ പൂർണ്ണമാക്കി. അഭിമന്യുവും, മഹാരഥനായ വിരാടനും, ഹൃഷ്ടരായ ദ്രൗപദേയന്മാരും, ഘടോൽക്കചനിശാചരനും വ്യൂഹത്തോടു ചേർന്നു നിന്നു. ഇങ്ങനെ പാണ്ഡവന്മാർ മഹാ വ്യൂഹം തീർത്തു പൊരുതി ജയം നേടുവാൻ ആഗ്രഹിച്ച് ആ ശൂരന്മാർ പോരിന്നുനിന്നു. ശുദ്ധമായ ഭേരീരവങ്ങളോടും, ശംഖനാദങ്ങളോടും, കൈകൊട്ടിക്കൊണ്ടുള്ള കൂക്കിവിളിയോടും, ആർപ്പോടുംകൂടി അവർ ദിക്കൊക്കെ മുഴക്കി.

പിന്നെ ശൂരന്മാർ പടക്കളത്തിൽ അടുത്തു. അവർ കണ്ണു ചിമ്മാതെ പരസ്പരം തുറിച്ചുനോക്കി, പേരുപറഞ്ഞ് യോധന്മാർ പരസ്പരം സംഗരത്തിന്ന് വിളിച്ചിറക്കി, അങ്ങനെ സംഗരത്തിനിറങ്ങി.

ഉടനെ ഭയങ്കരമായ പോരാട്ടം തുടർന്ന്, തമ്മിൽ കൊന്നുമുടിക്കുവാൻ തുടങ്ങി. വായ്തുറന്ന് ഭയം ഉണ്ടാക്കുന്ന സർപ്പങ്ങൾപോലെ മൂർച്ചയുള്ള ശരങ്ങൾ മേഘജാലങ്ങളിൽനിന്ന് മിന്നൽപ്പിണർപോലെ വീഴുവാൻ തുടങ്ങി. പൊൻപട്ടം കെട്ടി മിന്നുന്ന ഗദകളും ശുഭമായ പർവ്വതശൃംഗങ്ങൾപോലെ വീഴുന്നതായിക്കണ്ടു. നിർമ്മലാകാശസദൃശങ്ങളായി വാളുകൾ കാണപ്പെട്ടു. കാളത്തോലുകൊണ്ടുണ്ടാക്കിയതും, ശതചന്ദ്രങ്ങൾ പതിച്ചവയുമായ പരിചകളും, വാളുകളും, തമ്മിലുള്ള സംഘട്ടനം ഭയങ്കരമായി നടന്നു. ദേവാസുരപ്പടകൾപോലെ ആ യുദ്ധം ഭയങ്കരമായി. അവർ അന്യോന്യം പാഞ്ഞുകയറി. ഉടനെ മഹാരഥന്മാർ ആ പെരും പോരാട്ടത്തിൽ ഓടിക്കുന്ന തേരുകൾ നുകം നുകത്തോടു മുടിച്ചു പൊരുതി, കൊമ്പനാനകൾ പൊരുതുമ്പോൾ കൂട്ടിയുരസി തീ പറന്നു. കൊമ്പിന്മേൽ തട്ടിമുട്ടി തീപ്പൊരി പാറിപ്പുകഞ്ഞു. പ്രാസംകൊണ്ടുള്ള കുത്തേറ്റ് ചില ഗജയോധികൾ കുന്നിൽനിന്നു വീഴുന്ന മരംപോലെ ചുറ്റും കാണപ്പെട്ടു. കാലാളുകളും പരസ്പരം പ്രഹരിക്കുന്നതു കണ്ടു. വിചിത്രരൂപത്തോടുകൂടി ചില ശൂരന്മാർ നഖംകൊണ്ടും കുന്തംകൊണ്ടും പോരാടി. ഇങ്ങനെ കുരുപാണ്ഡവന്മാർ നേരിട്ടു പരസ്പരം പോരാടി. ഘോരമായ പലേ അസ്ത്രങ്ങൾകൊണ്ടും, ആയുധങ്ങൾകൊണ്ടും, പോരിൽ ഉടനുടനെ അസംഖ്യം പേരെ കൊന്നുവീഴ്ത്തി.

അപ്പോൾ ശാന്തനായ ഭീഷ്മൻ തേരോടിച്ച് ചെറുഞാണൊലി മുഴക്കി പാർത്ഥസൈന്യങ്ങളെ മോഹിപ്പിക്കുമാറെതിർത്തു. ഘോരമായി ആർത്തുകൊണ്ട് പാണ്ഡവരുടെ സൈന്യത്തിലെ മഹാരഥന്മാരായ ധൃഷ്ടദ്യുമ്നൻ തുടങ്ങിയവർ സന്നദ്ധരായി പാഞ്ഞണഞ്ഞു. വലിയ ഒരു യുദ്ധം പിന്നീട് നിന്റെ കൂട്ടരും പാണ്ഡവന്മാരും തമ്മിൽ നടന്നു. തമ്മിൽ തേരും, ആനയും, കാലാൾകളുംകൂടി നടന്ന ആ യുദ്ധം അതിഭയങ്കരമായിരുന്നു."

**88. സുനാഭാദി ധൃതരാഷ്ട്രപുത്രവധം** – സഞ്ജയൻ പറഞ്ഞു: "പോരിൽ സൈന്യങ്ങളെ കൊന്നൊടുക്കിവിടുന്ന ഭീഷ്മനെ, ജ്വലിക്കുന്ന തപനനെയെന്നപോലെ, നോക്കുവാൻ പാണ്ഡവന്മാർ ശക്തരായില്ല. പിന്നെ ധർമ്മപുത്രന്റെ ആജ്ഞപ്രകാരം സൈന്യങ്ങളൊക്കെ കൂർത്തുമൂർത്ത ശരങ്ങൾ എയ്യുന്ന ഗാംഗേയന്റെ നേർക്കു പാഞ്ഞു. ആ ഭീഷ്മനാകട്ടെ, സോമകന്മാരേയും, സൃഞ്ജയന്മാരേയും, പാഞ്ചാലന്മാരേയും ശരങ്ങൾ എയ്തു വീഴ്ത്തിത്തുടങ്ങി. ഭീഷ്മൻ കൊന്നുമുടിക്കുന്ന വില്ലാളികളായ പാണ്ഡവസോമകന്മാർ മൃത്യുഭയം വിട്ട് ഭീഷ്മനോട് പാഞ്ഞേറ്റു. പോരിൽ വീരനായ ശാന്തനവൻ രഥികളുടെ വലിയ കൈകളും തലകളും അറുത്തുവീഴ്ത്തി. കുതിരകളിൽനിന്ന് കുതിരക്കാരുടെ ശിരസ്സുകൾ ഉതിരുവാൻ തുടങ്ങി. ആനക്കാരില്ലാതെ വീണുകിടക്കുന്ന ഗജങ്ങൾ കുന്നുപോലെ കിടക്കുന്നതായിക്കണ്ടു. ഭീഷ്മാസ്ത്രംകൊണ്ട് സകലരും മോഹിച്ച മട്ടിലായി. ഭീമസേനനൊഴികെ മറ്റാരും മോഹിക്കാതെ ഇല്ലെന്നു തോന്നിപ്പോയി. രഥിശ്രേഷ്ഠനും മഹാശക്തനുമായ ഭീമൻ ഭീഷ്മനോട് ഏറ്റ് യുദ്ധത്തിൽ പ്രഹരിച്ചു. ഭീമഭീഷ്മന്മാർ ഏല്ക്കുവാൻ തുടങ്ങിയപ്പോൾ ഉൽക്കടമായ നിലക്കേട് വന്നുകൂടി. സൈന്യങ്ങളൊക്കെ ഭയങ്കരമായ ഘോരാകാരം പൂണ്ടു. പാണ്ഡവന്മാർ ഹൃഷ്ടരായി അലറിക്കൊണ്ടു നിന്നു. അപ്പോൾ അനുജന്മാരോട് കൂടിയ ദുര്യോധനരാജാവ് ജനനാശം നടന്നുകൊണ്ടിരിക്കുമ്പോൾ പോരിൽ ഭീഷ്മനെ കാത്തു.

രഥിസത്തമനായ ഭീമൻ ഭീഷ്മന്റെ സൂതനെ കൊന്നുവീഴ്ത്തി. പോരിൽ സൂതൻ പോയതുമൂലം അശ്വം ഓടി. സാരഥിയില്ലാതെ തേർ ഓടുന്ന സമയത്തു ഭീമൻ സുനാഭന്റെ ശിരസ്സ് അമ്പുകൊണ്ട് അറുത്തു. തീക്ഷ്ണമായ ക്ഷുരപ്രമേല്ക്കുകയാൽ അവൻ ഭൂമിയിൽ ചത്തുവീണു. മഹാരഥനായ നിന്റെ പുത്രൻ ചത്തത് ശൂരന്മാരായ അവന്റെ ഏഴു സോദരന്മാർ പൊറുത്തില്ല.

ആദിത്യകേതു, ബഹ്വാശി, കുണ്ഡധാരൻ, മഹോദരൻ, വിശാലാക്ഷൻ, പണ്ഡിതകൻ, അപരാജിതൻ എന്നിവർ എതിർത്തു. ചിത്ര വേഷന്മാരും, വിചിത്രമായ കവചവും ധ്വജവുമുള്ളവരായ അവർ വളരെ ശക്തിയായി ഭീമസേനനോട് എതിർത്തു.

മഹോദരൻ വജ്രതുല്യമായ ഒമ്പത് ശരങ്ങൾ ഭീമനിൽ എയ്തു. യുദ്ധത്തിൽ നമുചിയെ വൃത്രജിത്ത് എന്നപോലെ പ്രഹരിച്ചു. ആദിത്യകേതു എഴുപതും, ബഹ്വാശി അഞ്ചും ശരങ്ങൾ എയ്തു. ആദിരൻ തൊണ്ണൂറു ശരങ്ങൾ വിട്ടു. വിശാലാക്ഷൻ അഞ്ചും ശരങ്ങൾ വിട്ടു. അപരാജിതൻ ഭീമനെ ജയിക്കുവാൻ വളരെ ശരങ്ങൾ ഭീമസേനനിൽ പ്രയോഗിച്ചു. പോരിൽ പണ്ഡിതകനും മൂന്ന് അമ്പെയ്തു.

ശത്രുക്കൾ പ്രയോഗിച്ച ബാണപ്രഹരം പോരിൽ മാരുതി പൊറുത്തില്ല. ഇടംകൈയാൽ വില്ലുമുറുക്കിപ്പിടിച്ച് അരിമർദ്ദനനായ ഭീമൻ നിശിതമായ ശരംകൊണ്ട് നിന്റെ പുത്രനായ അപരാജിതന്റെ തല, നല്ല ഭംഗിയുള്ള മൂക്കോടുകൂടിയ ആ തല, അറുത്തുവീഴ്ത്തി. പിന്നെ മറ്റൊരു ഭല്ലംകൊണ്ട് വീരനായ കുണ്ഡധാ

രനെ എല്ലാവരും കണ്ടുനില്ക്കെ ഭീമൻ കാലപുരിയിലേക്ക് യാത്ര യയച്ചു. അമേയാത്മാവായ അവൻ അമ്പു തൊടുത്ത് പണ്ഡി തകന്റെ കഥയും കഴിച്ചു. കാലസർപ്പംപോലെ ആ അസ്ത്രം പണ്ഡിതകനെ കൊന്നതിന്നു ശേഷം ഭൂമിയിൽ കുത്തിക്കയറി. പിന്നെ അവൻ വിശാലാക്ഷന്റെ തലയും അറുത്തിട്ടു. മൂന്ന് അമ്പു കൊണ്ട് ഭീമൻ പണ്ടത്തെ ആ ക്ലേശം മനസ്സിൽ വച്ചുകൊണ്ടാണ് വിശാലാക്ഷന്റെ തല ഖണ്ഡിച്ചുവിട്ടത്. ധനുർദ്ധരനായ മഹോ ദരന്റേയും സ്തനാന്തരത്തിൽ നാരാചം വിട്ടു. അതേറ്റു മഹോ ദരനും ചത്തുവീണു. രണാങ്കണത്തിൽ ആദിത്യകേതുവിന്റെ കേതു അറുത്തുവീഴ്ത്തി. പിന്നെ മൂർച്ചകൂടിയ കത്തിയമ്പു കൊണ്ടു തലയും ഖണ്ഡിച്ചു. ഉടനെ ഭീമൻ ബഹ്വാശിയുടെ നേരെ തിരിഞ്ഞു മൂർച്ചകൂടിയ ഭല്ലത്താൽ അവനെ കാലപു രിയിലേക്കയച്ചു. ഭീമന്റെ ഭീമപരാക്രമം കണ്ടതോടുകൂടി നിന്റെ ബാക്കിയുള്ള മക്കളൊക്കെ ഭയചകിതരായി പാഞ്ഞോടി ക്കളഞ്ഞു. സംക്രുദ്ധനായ ഭീമന്റെ കണ്ണിന്നുമുമ്പിൽ നില്ക്കു വാൻ അവരാരും ധൈര്യപ്പെട്ടില്ല. ഭീമൻ സഭയിൽ ചെയ്ത സത്യം നിന്റെ എല്ലാ മക്കളും ഓർത്തു.

ഉടനെ ദുര്യോധനരാജാവ് ഭ്രാതാക്കളുടെ വധത്തിൽ വ്യസനാ ക്രാന്തനായി 'ഭീമനെ വധിക്കുവിൻ!' എന്ന് രാജാക്ക ന്മാരോട് ഉറക്കെ ആജ്ഞാപിച്ചു.

ഇപ്രകാരം മഹാധനുർദ്ധരന്മാരായ നിന്റെ പുത്രന്മാർ, തങ്ങളുടെ സഹോദരന്മാർ വധിക്കപ്പെട്ടതായിക്കണ്ടപ്പോൾ വിദു രൻ പറഞ്ഞ വാക്കുകളെ ഓർത്തു. നിങ്ങൾക്ക് ഏറ്റവും ഹിത മായ കാര്യം പ്രാജ്ഞനായ വിദുരൻ പറഞ്ഞുതന്നു. ആ ദിവ്യദർശിയുടെ വാക്കുകൾ നിങ്ങൾ കേട്ടില്ല. അദ്ദേഹം പറഞ്ഞതുപോലെ എല്ലാം ഇതാ സംഭവിച്ചുകൊണ്ടിരിക്കുന്നു. ലോഭമോഹങ്ങൾ ഉള്ളിൽവെച്ചും പുത്രപ്രീതിക്ക് വിധേയനായും ഭവാൻ ആ മഹാത്മാവിന്റെ വാക്കു തള്ളിക്കളഞ്ഞു. അപ്രകാരം ശക്തനായ പാണ്ഡവൻ നിന്റെ മക്കളെ കൊല്ലുവാൻ സന്നദ്ധ നായി വന്നു. അവൻ കുരുക്കളെ ഇതാ കൊന്നൊടുക്കിക്കൊ ണ്ടിരിക്കുന്നു.

പിന്നെ യുദ്ധത്തിൽ ദുര്യോധനൻ ഭീഷ്മന്റെ അടുത്തേക്ക് പരിഭ്രമത്തോടും, ദുഃഖത്തോടുംകൂടി ഓടിച്ചെന്ന് വലിയദുഃഖ ത്തോടുകൂടി, ആർത്തുസഹിക്കാതെ ബാഷ്പാകുലനായി വില പിക്കുവാൻ തുടങ്ങി. ഭീമൻ എന്റെ ശൂരന്മാരായ തമ്പികളെ കൊന്നു. ആ ശൂരന്മാരെ കൊന്നതിനുശേഷം മറ്റ് സൈന്യ ങ്ങളേയും കൊന്നൊടുക്കുന്നു. അങ്ങ് മദ്ധ്യസ്ഥനായിനിന്നു ഞങ്ങളെ ഉപേക്ഷിക്കുന്നു. ഞാൻ ദുർഘടമാർഗ്ഗത്തിൽ പെട്ടു പോയിരിക്കുന്നു. ഹേ 'അരിന്ദമാ' എന്റെ വിധി ഭവാൻ കാണു ന്നില്ലേ?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ഉഗ്രമായ വാക്കുകൾ ദുര്യോധനൻ പറഞ്ഞപ്പോൾ ദേവവ്രതൻ കണ്ണുനീർ പൊഴി ച്ചുകൊണ്ട് ദുര്യോധനനോടു പറഞ്ഞു: ' ദുര്യോധനാ, ഈ വരുംവരായ്കകളൊക്കെ ഞാൻ മുമ്പ് പറഞ്ഞില്ലേ? ദ്രോണൻ പറഞ്ഞില്ലേ? വിദുരൻ പറഞ്ഞില്ലേ? നീ അത് അനുസരിച്ചുവോ? മുമ്പ് ഞാൻ സത്യം ചെയ്തിട്ടില്ലേ? ഞാൻ പോരിൽ നിയോജ്യ നല്ല എന്ന്? ആചാര്യനായ ദ്രോണനും യുദ്ധത്തിൽ നിയോജ്യ നല്ല എന്ന്?ധാർത്തരാഷ്ടന്മാരിൽ ആരെ മാരുതി പോരി ൽക്കാണുന്നുവോ അവന്റെ കണ്ണിൽപ്പെട്ടവനെ മാരുതി കൊന്നു കളയും. അതിൽനിന്ന് അവനെ തടയുവാൻ ഞങ്ങൾ ശക്ത രല്ല! ഞാൻ സത്യമായ കാര്യം നിന്നോടു പറയാം: നീ സ്ഥിര നായി പോരിൽ ഉറപ്പോടുകൂടിനിന്ന്, 'സ്വർഗ്ഗമേ ആശ്രയം' എന്നോർത്ത് പാർത്ഥന്മാരുമായി പൊരുതുക. ഇന്ദ്രാദികളായ ദേവന്മാർക്കും, ദൈത്യന്മാർക്കും സാധിക്കുകയില്ല പാണ്ഡവ ന്മാരെ ജയിക്കുവാൻ. ഈ പരമാർത്ഥം മനസ്സിൽ വെച്ചു കൊണ്ടുതന്നെ നീ പൊരുതുക."

**89. എട്ടാംദിവസത്തെ യുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ, എന്റെ പല മക്കളേയും ഒരേ ഒരാൾ കൊല്ലു ന്നതു കണ്ടിട്ട്, ഭീഷ്മനും, ദ്രോണനും, കൃപനും എന്താണ് യുദ്ധത്തിൽ ചെയ്തത്? നാൾതോറും എന്റെ പുത്രന്മാർ നശിച്ചു കൊണ്ടിരിക്കുന്നു. അവരെല്ലാവരും എല്ലാംകൊണ്ടും ദൈവോപ ഹതരാണെന്നു ഞാൻ വിചാരിക്കുന്നു. എന്റെ മക്കളൊക്കെ തോൽക്കുന്നു. ജയം എന്നു പറയുന്നത് അവർക്ക് ഇല്ലതന്നെ! എത്ര വലിയ മഹാരഥാഗ്രഗണ്യന്മാരുടെ നടുവിലാണ് അവർ നില്ക്കുന്നത്! ഭീഷ്മന്റെയും, ഗുരുവായ ദ്രോണന്റെയും, ഭഗദത്തന്റേയും. മഹാത്മാവായ കൃപന്റേയും, വീരനായ യൂപ ധ്വജന്റേയും, അശ്വത്ഥാമാവിന്റേയും ഇവരാരും സാമാന്യന്മാര ല്ല, യുദ്ധത്തിൽ പിന്മാറുന്നവരുമല്ല. അവരുടെ മദ്ധ്യത്തിൽ നിന്നു കൊണ്ട്, പോരാ, മറ്റു വീരന്മാരുടേയും നടുക്കു നിന്നുകൊണ്ട്, എന്റെ മക്കൾ കൊല്ലപ്പെടുന്നു എന്ന് കേൾക്കുമ്പോൾ ഇതൊക്കെ ദൈവഹിതമല്ലാതെ മറ്റെന്താണ്. ഞാൻ എന്തു പറയട്ടെ! ആ മൂഢനായ ദുര്യോധനൻ ഞാൻ മുമ്പു പറഞ്ഞതു കേട്ടില്ല. ഹേ, താതാ, ഞാൻ തടുത്തു. ഭീഷ്മനും, വിദുരനും തടുത്തു. എപ്പോഴും മക്കളുടെ ഹിതംതന്നെ ചിന്തിച്ച് ഗാന്ധാരിയും തടുത്തു. ആ ദുഷ്ടബുദ്ധി അതൊന്നും മൗഢ്യംകൊണ്ട് കൈക്കൊണ്ടില്ല. ഇപ്പോൾ ഈ സംഭവിച്ചതൊക്കെ അതിന്റെ ഫലമാണ്. ഭീമസേനൻ എന്റെ മരമണ്ടന്മാരായ പുത്രന്മാരെ ദിവ സേന ക്രുദ്ധനായി കാലപുരിയിലേക്ക് യാത്രയയയ്ക്കുന്നത് അതിന്റെ ഫലംതന്നെയാണ്.

സഞ്ജയൻ പറഞ്ഞു: "വിദുരൻ പറഞ്ഞ ആ മുഖ്യമായ വാക്ക്, ഭവാൻ കേൾക്കുകയുണ്ടായോ? മക്കളെ ചൂതിന്നു വിട രുത്, തടുക്കൂ! തടുക്കൂ! പാണ്ഡവന്മാരെ ഒരിക്കലും ദ്രോഹിക്ക രുതെന്ന് നെഞ്ചിൽ കൈവെച്ച് അങ്ങയോട് പറഞ്ഞില്ലേ? ഹിതം കാംക്ഷിക്കുന്ന സുഹൃത്തുക്കളെല്ലാവരും പറഞ്ഞില്ലേ? മരണ മടുത്തവൻ പത്ഥ്യമായ ഔഷധങ്ങളെ തള്ളിക്കളയുന്നതു പോലെ ആ സുഹൃത്തുക്കളുടെ വാക്കുകളെയെല്ലാം തള്ളിക്ക ളഞ്ഞു. ആ സജ്ജനഭാഷിതങ്ങൾ ഇപ്പോൾ യഥാർത്ഥമായി വന്നുകൂടി. വിദുരൻ, ദ്രോണൻ, ഭീഷ്മൻ, മറ്റു ഹിതകാംക്ഷികൾ, ഇവരൊക്കെ പറഞ്ഞ പത്ഥ്യമായ വാക്കുകൾ നിരസിച്ച കൗരവ ന്മാർ നശിച്ചുകൊണ്ടിരിക്കുന്നു. ഇത് മുമ്പേതന്നെ വരാൻവെച്ചതാണ് രാജാവേ! അതുകൊണ്ട് ഭവാൻ അടങ്ങിയൊ തുങ്ങി ഒരിടത്തിരിക്കുക. പോരു നടന്ന വൃത്താന്തം ഞാൻ പറ യുന്നത് കേൾക്കുക.

ഉച്ചയായതോടുകൂടി മഹാരൗദ്രമായ സംഘട്ടനം നടന്നു. ലോകക്ഷയകരമായ ആ യുദ്ധം ഭവാൻ കേൾക്കുക. പിന്നെ സൈന്യങ്ങളൊക്കെ ധർമ്മപുത്രന്റെ ആജ്ഞപ്രകാരം സംരം ഭത്തോടെ ഭീഷ്മന്റെ നേർക്കു ചെന്നു-ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും, യുയുധാനനും പടകൂട്ടി ഭീഷ്മനോടുചെന്ന് എതിർത്തു. വിരാടനും, ദ്രുപദനും, മറ്റു സോമകന്മാരോടുംകൂടി ഭീഷ്മനോടു ചെന്നേറ്റു. പിന്നെ കേകയന്മാരും, ധൃഷ്ടകേതു വും സന്നദ്ധനായ കുന്തിഭോജനും പടകൂട്ടി ഭീഷ്മനോടു തന്നെ ചെന്നേറ്റു. അർജ്ജുനനും, ദ്രൗപദേയന്മാരും, വീര്യവാനായ ചേകിതാനനും ദുര്യോധനൻ പറഞ്ഞുവിട്ട മറ്റു രാജാക്കന്മാരോടു ചെന്നേറ്റു. ശൂരനായ അഭിമന്യുവും, ഘടോൽക്കചനിശാചരനും, ഭീമനും ക്രോധത്തോടെ കൗരവന്മാരോട് ഏറ്റു. മൂന്നു വിഭാഗമാ യി ഇവർ നിന്ന് കുരുക്കളെ കൊന്നുതുടങ്ങി. ഇപ്രകാരം തന്നെ കൗരവരും ശത്രുക്കളെ വെട്ടിവീഴ്ത്തിത്തുടങ്ങി.

ദ്രോണൻ സൃഞ്ജയന്മാരെ രഥികന്മാരോടുകൂടി എതിർത്തു കാലപുരിയിലേക്കയച്ചുതുടങ്ങി. ആ മഹാസംഗര ത്തിൽ യോഗ്യന്മാരായ സൃഞ്ജയന്മാർ ആർത്തനാദം മുഴക്കി.മ ഹാധനിയായ ഭാരദ്വാജൻ കൊന്നൊടുക്കുവാൻ തുടങ്ങിയ പ്പോൾ ഭയങ്കരമായ നിലവിളിപൊങ്ങി. ദ്രോണൻ പോരിൽ കൊന്നുവിടുന്ന ക്ഷത്രിയന്മാർ നിലത്തുവീണ് രോഗാർത്തന്മാ രെപ്പോലെ കിടന്നു പിടഞ്ഞു. ഞരങ്ങിയും, കരഞ്ഞും, ആർത്തും, വിശന്നുപൊരിഞ്ഞും അവിടെ ആർത്താലാപം മുഴ ങ്ങി. അപ്രകാരംതന്നെ മഹാബലനായ ഭീമസേനൻ ചൊടിച്ച് യമ നെപ്പോലെ കഠിനമായ കദനം കൗരവന്മാരിൽ ഉണ്ടാക്കി. അവൻ

പോരിൽ സൈന്യങ്ങളെ കൊന്ന് ഘോരമായി രക്തം പ്രവഹിപ്പിച്ച് ഒരു രക്തപ്പുഴയൊഴുക്കി. ആ സംഗ്രാമം അതിഭയങ്കരമായിത്തീർന്നു. കുരുക്കളുടേയും പാണ്ഡവരുടേയും ജനസംഖ്യ കാലപുരിയിൽ വർദ്ധിപ്പിച്ചു.

വിശേഷാൽ ധിക്കാരിയായ ഭീമൻ ചൊടിച്ച് ആനക്കൂട്ടത്തിൽ കടന്ന് കൊന്നുവിടുവാൻ തുടങ്ങി. അവിടെ ഭീമൻ എഴുത്താണിയമ്പുകൾ എയ്ത് ആനകളെ കൊന്നുവീഴ്ത്തുമ്പോൾ ചില ഗജങ്ങൾ അലറുകയും ചില ഗജങ്ങൾ വിരണ്ടു പായുകയും ചെയ്തു. തുമ്പിയറ്റും, ദേഹം മുറിഞ്ഞും, ക്രൗഞ്ചംപോലെ ആർത്തും പേടിച്ച് ഭൂമിയിൽ കിടന്നു പിടഞ്ഞു. നകുലനും, സഹദേവനും കുതിരപ്പടയോടെതിർത്ത്, പൊൻമുടിച്ചാർത്തുകളും, പൊൻകോപ്പുകളും അണിഞ്ഞ വാജികൾ നൂറും ആയിരവും കൊല്ലപ്പെടുന്നതു കാണുമാറായി. അശ്വങ്ങൾ ചത്തുവീണ് ഭൂമിയിൽ നിരന്നു. നാവ് അറ്റുപോയും നിശ്വസിച്ചും, പിടഞ്ഞും അവ ചത്തു. നാനാവിധത്തിൽ ഭംഗിയേറിയ ഹയങ്ങളുടെ ശരീരങ്ങളാൽ ഭൂമി ശോഭിച്ചു.

അർജ്ജുനൻ കൊന്നുവിട്ട മന്നവന്മാരാൽ ഭൂമി പ്രശോഭിച്ചു. മരിച്ചുകിടക്കുന്ന രാജാക്കന്മാരുടെ പൊൻകോപ്പണിഞ്ഞ ശരീരങ്ങളും, അറ്റ കൊടികളും, ഉടഞ്ഞ തേരുകളും, മുറിഞ്ഞ ആയുധങ്ങളും, പ്രഭകൂടിയ വെൺകൊറ്റകുടകളും വെൺചാമരങ്ങളും, ഹാരങ്ങളും, തോൾവളകളും, മുത്തുമാലകളും, നിഷ്കങ്ങളും കുണ്ഡലങ്ങളും, കുണ്ഡലാഞ്ചിതമായ ശിരസ്സുകളും, മിന്നുന്ന തലപ്പാവുകളും, കൊടിക്കൂറകളും പോരാ, രാജാവേ, നല്ല അനുകർഷങ്ങൾ, അമിക്കയറുകൾ, കടിഞ്ഞാണുകൾ എന്നിവ ചിതറി ഭയങ്കരമായി ഭൂവിഭാഗം ശോഭിച്ചു. വസന്തപ്പൂക്കൾ ചിന്നിയ പോലെ കുതിരകളുടെ പൊൻമുടി ചാർത്തുകളും കടിഞ്ഞാണുകളും യുദ്ധക്കളത്തിൽ ചിന്നി. ഇപ്രകാരം കുരുക്കൾക്കെന്ന പോലെ പാണ്ഡവന്മാർക്കും കനത്ത നാശം പറ്റി. ഭീഷ്മനും, ദ്രോണനും, അശ്വത്ഥാമാവും കൃപനും, കൃതവർമ്മനും ചുണച്ച് യുദ്ധംചെയ്ത് പാണ്ഡവന്മാരേയും, അർജ്ജുനൻ മുതലായവർ പടവെട്ടി ഭവാന്റെ കൂട്ടരേയും കൊന്നൊടുക്കി.''

**90. ഇരാവാന്റെ വധം –** സഞ്ജയൻ പറഞ്ഞു: ''രാജാവേ, ഇപ്രകാരം രൗദ്രമായി വീരനാശം തുടർന്നുകൊണ്ടിരിക്കുമ്പോൾ സൗബലനായ ശകുനി പാണ്ഡവന്മാരോട് ഏറ്റുമുട്ടി. അപ്രകാരം സാത്യകി ശത്രുജിത്തായ ഹാർദ്ദിക്യനോടും ഏറ്റു. പോരിൽ അവൻ പാണ്ഡവസൈന്യത്തിൽ പാഞ്ഞുകയറി. കാംബോജദേശത്തുണ്ടായ നദീജോത്തമങ്ങളായ കുതിരകൾ, പഞ്ചാബിക്കുതിരകൾ, സിന്ധുദേശത്തുണ്ടായ കുതിരകൾ, വനായുദേശത്തുണ്ടായ കുതിരകൾ എന്നിവയോടുകൂടി അവർ കയറി. അപ്പോൾ വായുജവമുള്ള തിത്തിരിപ്രദേശങ്ങളായ കുതിരകളോടുകൂടി, പൊന്നുകെട്ടിച്ച് നല്ല ചട്ടയിട്ട് കോപ്പണിഞ്ഞ് വായുവേഗത്തിലുള്ള ആ കുതിരകളോടുകൂടി പാണ്ഡുപുത്രൻ (ഇരാവാൻ) ഹർഷത്തോടെ ആ സൈന്യത്തോടേറ്റു സന്തോഷിച്ചു.

അർജ്ജുനന്റെ പുത്രനായ ശ്രീമാൻ ഇരാവാൻ എന്ന വീരൻ, പാർത്ഥന്ന് നാഗരാജപുത്രിയിൽപ്പിറന്ന ധീമാൻ, യുദ്ധക്കളത്തിൽ വിളങ്ങി ശത്രുക്കളോടേറ്റു ഹർഷിച്ചു.

നാഗരാജപുത്രിയെ (ഇരാവാന്റെ അമ്മയെ) മഹാനായ ഐരാവതം പുത്രലാഭത്തിനായി അർജ്ജനന്നു ദാനംചെയ്തു. ഗരുഡൻ പതിയെ കൊന്നപ്പോൾ ആ സ്ത്രീ വിഷണ്ണയായി വാഴുകയായിരുന്നു. കാമാർത്തയായ അവളെ പാർത്ഥൻ ഭാര്യയായി സ്വീകരിച്ചു. അങ്ങനെ അവൾ ഇരാവാനെ പ്രസവിച്ചു. ഇപ്രകാരം പരക്ഷേത്രത്തിൽ അർജ്ജുനന്നുണ്ടായ പുത്രനാണ് ഇരാവാൻ. നാഗലോകത്തിൽ അമ്മ വളർത്തിയവനാണ്. പാർത്ഥദ്വേഷം മൂലം ദുഷ്ടനായ ഇളയച്ഛനാൽ ഉപേക്ഷിക്കപ്പെട്ടവനുമാണ് അവൻ. സുന്ദരനും, മഹാശക്തനും, ഗുണവാനും, സത്യവിക്രമനുമായ ഇരാവാൻ, പാർത്ഥൻ പോയതു കേട്ട് ഇന്ദ്രലോകത്തിൽ ചെന്നു. മഹാബാഹുവായ അവൻ അവിടെച്ചെന്ന് അച്ഛനെ കണ്ടു. അഭിവാദ്യംചെയ്ത് ഒതുങ്ങി തൊഴുതുനിന്ന് മഹാത്മാവായ അർജ്ജുനനോടു പറഞ്ഞു: ''അങ്ങയ്ക്കു ശുഭം! ഞാൻ ഭവാന്റെ പുത്രനായ ഇരാവാനാണ്. അങ്ങ് എന്റെ അമ്മയെ പണ്ടു വരിച്ചിട്ടുണ്ട്.'' ''അർജ്ജുനൻ പുത്രനെക്കണ്ട് നടന്ന കാര്യങ്ങളൊക്കെ ഓർത്തു. ഗുണങ്ങൾകൊണ്ടു തനിക്കൊത്തവനായ പുത്രനെ തഴുകി. പ്രീതനായ അർജ്ജുനൻ അവനെ ഇന്ദ്രന്റെ ഗൃഹത്തിൽ കൊണ്ടുപോയി. ദേവലോകത്തുവെച്ച് അർജ്ജുനൻ പ്രീതിയോടെ ആ മഹാബാഹുവോട് പറഞ്ഞു. 'യുദ്ധകാലത്തു നീ വന്ന് നമ്മെ സഹായിക്കണം' അപ്രകാരംതന്നെയാകാമെന്നു പറഞ്ഞ് അവൻ പോന്നു. അങ്ങനെ യുദ്ധകാലത്തു കാമ്യവർണ്ണവും നല്ല വേഗതയുമുള്ള അശ്വവൃന്ദങ്ങളോടുകൂടി അവൻ പുറപ്പെട്ടു. പൊന്നണിഞ്ഞ് മനോവേഗമുള്ള ആ വിവിധതരം വാജികൾ മഹോദധിയിൽ അന്നങ്ങളെന്നപോലെ ചാടിത്തുള്ളി.

അവന്റെ ആ അശ്വങ്ങൾ നിന്റെ വാജിസംഘത്തോടു മുഖം മുഖത്തോടു മുട്ടിച്ച്, മൂക്കിനോട് മൂക്കു മുട്ടിച്ച് കുതിക്കുമ്പോൾ ഗരുഡൻ യാത്രചെയ്യുമ്പോഴുണ്ടാകുന്നമാതിരിയുള്ള ഉൽക്കടമായ ഘോഷമുണ്ടായി. അപ്രകാരം നിന്റെ ഭടന്മാരും പോരിൽ ചെന്നേറ്റു. പരസ്പരം ഘോരമായി പോരാടി. അശ്വസാദികൾ അശ്വങ്ങളെ വധിച്ചു. അപ്രകാരം ബഹളമായി സങ്കുലയുദ്ധം നടക്കുമ്പോൾ രണ്ടു പങ്കിലുമുള്ള ഹയസമൂഹങ്ങൾ ചത്തൊടുങ്ങി.

കുതിരപ്പട മുടിഞ്ഞ് അല്പംശേഷിച്ച സമയത്ത് പടത്തലയ്ക്കൽച്ചെന്നു ശകുനിയുടെ അനുജന്മാർ ഏററുമുട്ടി. വായുവേഗത്തളളലുള്ള തരുണഹയങ്ങളിൽ ബലവാന്മാരായ അവർ ഇരുന്നു. ഗജൻ, ഗവാക്ഷൻ, വൃഷൻ, ചർമ്മവാൻ, ആർജ്ജവൻ, ശുകൻ, എന്നീ ആറ് മഹാശക്തന്മാർ സൈന്യം വിട്ട് ശത്രുക്കളിൽ കയറി. ശകുനിയും ബലവാന്മാരായ യോദ്ധരോടുകൂടി അവരോടൊപ്പം കയറി സന്നദ്ധരായ അവർ പോരിൽ വിരുതരും, ഉഗ്രരൂപരും മഹാബലരുമാണ്. സ്വർഗ്ഗത്തിന്നുവേണ്ടി ജയം കാംക്ഷിക്കുന്ന ആ വീരൻന്മാർ ദുർജ്ജയമായ പാണ്ഡവസൈന്യത്തെ പിളർന്ന് ബലവാന്മാരും യുദ്ധദുർമ്മദന്മാരുമായ ആ ഗാന്ധാരന്മാർ കയറിച്ചെന്നു. അവർ കയറിച്ചെന്നതുകണ്ടു വീര്യവാനായ ഇരാവാൻ വിചിത്രഘോരായുധന്മാരായ തന്റെ യോദ്ധാക്കളോടു പറഞ്ഞു: 'ഈ ധാർത്തരാഷ്ട്രയോധന്മാർ വാഹനങ്ങളോടും അനുയായികളോടുംകൂടി കൊല്ലപ്പെടുന്നവിധം ഇന്ന് നിങ്ങൾ പോരിൽ നീതി നടത്തണം.' 'അപ്രകാരംതന്നെ' എന്ന് ആ യോധന്മാർ ഇരാവാനോടും സമ്മതിച്ചു പറഞ്ഞു. പരദുർജ്ജയമായ ആ പടയെ അവർ ഒടുക്കുവാൻ തുടങ്ങി. ആ സൈന്യത്തെ ശത്രുസൈന്യം കൊന്നൊടുക്കുന്നതു കണ്ടപ്പോൾ പൊറുക്കാതെ സുബലാത്മജന്മാരെല്ലാവരുംകൂടി ഇരാവാന്റെ നേരെചെന്ന് അവനെ വളഞ്ഞു. അവർ തമ്മിൽ പ്രോത്സാഹിപ്പിച്ചുകൊണ്ട് അവന്റെ നേരെ മൂർച്ചയുള്ള കുന്തം നീട്ടി മഹാബഹളം ഉണ്ടാക്കി അടുത്തു. ആ യോഗ്യർ ചാട്ടുന്ന കുന്തമേറ്റു മുറിഞ്ഞ ഇരാവാൻ വല്ലാതെ ചോരയൊലിച്ച മട്ടിൽ ത്രോത്രംകൊണ്ട് അടിയേറ്റ ആനപോലെ മുന്നിലും പിന്നിലും പാർശ്വങ്ങളിലും കുന്തം നീട്ടിയവരുടെ മദ്ധ്യത്തിൽ, പലരോട് ഏറ്റുകൊണ്ടു നില്ക്കുന്ന ഇരാവാൻ ഒരുത്തൻ ഒട്ടും കുലുങ്ങുകയുണ്ടായില്ല. ചൊടിച്ച് പരന്തപനായ ഇരാവാൻ അവരെയൊക്കെ തീക്ഷ്ണമായ ശരങ്ങൾകൊണ്ട് മോഹിപ്പിച്ചു. തന്റെ മെയ്യിലേറ്റ പ്രാസങ്ങൾ പറിച്ച് അരിമർദ്ദനനായ ഇരാവാൻ സുബലാത്മജന്മാരെ അവരുടെ കുന്തംകൊണ്ടു തന്നെ പ്രഹരിച്ചു. മൂർച്ചകൂടുന്ന വാളും പരിചയുമെടുത്ത് പോരിൽ സൗബലന്മാരെക്കൊല്ലുവാൻ കാൽനടയായിച്ചെന്നു കയറി. ഉടനെ പ്രാണബലം പൂണ്ടവരായ ആ സുബലാത്മജന്മാർ എല്ലാവരും വീണ്ടും ക്രോധാവേശത്തോടെ ഈരാവന്റെ നേരെയടുത്തു. വാളു കൊണ്ടു കൈവേഗം കാട്ടുന്നവിധം ആ ശക്തന്മാരായ സൗബലന്മാരോട് ബലദർപ്പിതനായ അവൻ പടവെട്ടി. അവൻ ലാഘവത്തോടെ സഞ്ചരിക്കുമ്പോൾ സുബലാത്മജന്മാർ അശ്വങ്ങളെ ഓടിച്ചുചെന്ന് ഏറ്റിട്ടും യാതൊരു പഴുതും കണ്ടില്ല. നിലത്തുനില്ക്കുന്ന അവനെ പിടികൂടുവാൻ അവരെല്ലാവരും

ചുറ്റും വളഞ്ഞുനിന്നു. അവർ അടുത്തുവന്ന സമയത്ത് ശത്രുകർശനനായ ഇരാവാൻ ഖൾഗംകൊണ്ടും, ഹസ്തിഹസ്തതുല്യമായ ഹസ്തംകൊണ്ടും അവരുടെ ദേഹം കഷണമാക്കി വീഴ്ത്തി. അവരുടെ കൈയിലിരിക്കുന്ന ആയുധങ്ങളും, കൈകളും ദേഹവും മുറിഞ്ഞു കഷണങ്ങളായി നിലത്തു ചത്തു വീണു. വളരെയധികം മുറിവുപറ്റിയപ്പോൾ ഋഷഭൻ ആ രൗദ്രമായ വീരശരീരാവകർത്തനത്തിൽ (ശരീരം മുറിക്കലിൽ) നിന്ന് വിട്ട് ഓടി.

അവരൊക്കെ വീണതുകണ്ട് ഭയപ്പെട്ട ദുര്യോധനൻ ഘോരാകാരനായ നിശാചരനെ നോക്കി. വില്ലാളിയായ ആ രാക്ഷസൻ വിദ്വേഷികളെ സംഹരിക്കുന്ന ആർശ്യശൃംഗിയാണ്. മുമ്പ് ബകനെ കൊല്ലുകയാൽ ഭീമസേനന്റെ വൈരി ആയവനാണ്. അവനോടു ദുര്യോധനൻ പറഞ്ഞു: 'എടോ വീരാ, നീ ഇത് കണ്ടില്ലേ, അർജ്ജുനപുത്രനായ ഈ ബലവാൻ മായാവിയാണ്. ഇവൻ എനിക്ക് വിപ്രിയം ചെയ്യുന്നു. ഇനി അവൻ എന്റെ ബലത്തെ ക്ഷയിപ്പിക്കരുത് ഹേ, താതാ, നീയും കാമചാരിയാണല്ലോ! മായാസ്ത്രത്തിൽ വിചക്ഷണനുമാണ്. പാർത്ഥൻ ദ്രോഹിച്ചിട്ടുണ്ടല്ലൊ നിങ്ങളേയും. അതുകൊണ്ട് നീ ഇവനെ ഇപ്പോൾ കൊല്ലണം. ' അങ്ങനെയാകാം' എന്ന് ഏറ്റുപറഞ്ഞ് ഘോരദർശനനായ ആ രാക്ഷസൻ അലറിക്കൊണ്ട് പാർത്ഥപുത്രൻ പൊരുതുന്നിടത്തേക്കു ചെന്നു.

വാഹനാരൂഢരായി സമർത്ഥരായ പ്രാസയോധികളോടും പോരിന്നൊരുങ്ങിയ വീരന്മാരായ തന്റെ കൂട്ടരോടും കൂടി, അവൻ ചത്തു ശേഷിച്ച രണ്ടായിരം കുതിരകളോടുംകൂടി ശക്തിയേറിയ ഇരാവാനെ കൊല്ലുവാനായി മുതിർന്നു. വിക്രമിയായ ഇരാവാനും ക്രുദ്ധനായി ത്വരയോടുകൂടി തന്നെ കൊല്ലാൻ വരുന്ന രാക്ഷസന്റെ നേരെ അടുത്തു. അവൻ വരുന്നതു കണ്ട് ശക്തനായ രാക്ഷസൻ ത്വരയോടെ ഉടനെ മായാപ്രയോഗത്തിന്നായി ഒരുങ്ങി. അവൻ മായാബലത്താൽ അത്രമാത്രം ഹയങ്ങളെ തീർത്തു. ശൂലപട്ടസമേന്തുന്ന ഘോരരാക്ഷസന്മാർ കയറി ശസ്ത്രം എടുത്ത് ചൊടിച്ചുവരുന്ന രണ്ടായിരം ഭടന്മാർ പോരാടി പ്രേതലോകത്തിലേക്കയയ്ക്കപ്പെട്ടു. അതിന്ന് ഒട്ടും താമസമുണ്ടായില്ല.

ആ സൈന്യം തീർന്നതിനുശേഷം യുദ്ധദുർമ്മദന്മാരായ അവർ, വൃത്രവാസതുല്യന്മാരായ അവർ നേരെനിന്നു. യുദ്ധത്തിൽ ഗർവ്വുകൂടി യവനായ രാക്ഷസൻ ഏറ്റ് എതിർത്തതു കണ്ട് സംരംഭം പൂർത്തിയാകുവാൻവേണ്ടി മഹാബലനായ അവൻ എതിർത്ത് ഏറ്റു. ആ ദുഷ്ടൻ അടുത്ത ഉടനെ അവൻ വാളുകൊണ്ട് അവന്റെ ദീപ്തമായ വില്ലും, ആവനാഴിയും അറുത്തു. വില്ല് അററതായിക്കണ്ടപ്പോൾ അവൻ ആകാശത്തിലേക്ക് ഉയർന്നു. ചൊടിക്കുന്ന ഇരാവാന് മായാമോഹം ഉണ്ടാക്കുവാൻ എടുത്ത പണി പറ്റിയില്ല. ഇരാവാനും ആകാശത്തിലേക്കു മായയാൽ ഉയർന്നു. മായകൊണ്ട് ആ നിശാടനെ മോഹിപ്പിച്ച് അവന്റെ ദേഹംമുഴുവൻ ശരംകൊണ്ട് അറുത്തു. ഇഷ്ടംപോലെ രൂപം മാറുവാൻ കഴിയുന്നവനും ദുരാസദനും സർവമർമ്മജ്ഞനുമായ ഇരാവാൻ അവനെ ശരംകൊണ്ട് കഷണമായി മുറിച്ചപ്പോൾ ആ മുറി ഒന്നായിച്ചേരുകയും വീണ്ടും യൗവനത്തോടെ നില്ക്കുകയും ചെയ്തു. മായാരൂപവും വയസ്സുമെല്ലാം അവർക്ക് ഇഷ്ടംപോലെ എടുക്കാമല്ലോ. ഇപ്രകാരം രാക്ഷസന്റെ അംഗം അറ്റിട്ടും കൂടിച്ചേർന്നു കണ്ടപ്പോൾ ഇരാവാൻ കോപിച്ച് ശക്തിയോടെ ആ അരക്കനെ മൂർച്ചകൂടിയ വെണ്മഴുവാൽ വീണ്ടും ഖണ്ഡിച്ചുവിട്ടു. ശക്തനായ ഇരാവാൻ ഖണ്ഡിച്ചുവിട്ടപ്പോൾ ആ രക്ഷസ്സ് ഉഗ്രമായി അലറി. ആ ശബ്ദം ഘോരമായി എങ്ങും പരന്നു. മഴുകൊണ്ടു മുറിഞ്ഞു രക്തം പ്രവഹിക്കുന്ന രാക്ഷസൻ പിന്നെ കോപിച്ച് ശക്തിയോടെ പോരിന്നടുത്തു. ആ ആർശ്യശൃംഖി ആ ശക്തനായ ശത്രുവിനെ നോക്കി ഘോരമായ ആകാരമെടുത്ത് ഇരാവാനെ പിടിക്കുവാൻ നോക്കി. അർജ്ജുനന്റെ പുത്രനും, വീരനും, യശസ്വിയുമായ അവനെ പടത്തലയ്ക്കൽവെച്ച് എല്ലാവരും കണ്ടുനില്ക്കെ പിടിക്കുവാൻ ഭാവിച്ചപ്പോൾ ഇരാവാനും ചൊടിച്ച് മായകാട്ടുവാൻതുടങ്ങി. പോരിൽ പിന്മാറാത്തവനും ക്രുദ്ധനുമായ അവനെ അവന്റെ അമ്മയുടെ വംശക്കാർ തുണച്ചു. ഇരാവാൻ പോരിൽ വളരെ നാഗത്താന്മാരുമായി അനന്തനെപ്പോലെ പത്തിവിരിച്ച് വലിയ ശരീരവുമായി നിന്നു. ആ രാക്ഷസനെ നാനാ ആകാരത്തിലുള്ള നാഗങ്ങളായി മൂടി. നാഗങ്ങൾ വന്ന് മൂടുന്നസമയത്ത് ആ രാക്ഷസൻ ഗരുഡാകൃതിയെടുത്ത് ആ നാഗങ്ങളെ ഭക്ഷിച്ചു. മായകൊണ്ട് ആ മാതൃവംശത്തെ മുഴുവൻ തിന്നുതീർന്നപ്പോൾ മോഹംപൂണ്ടുനില്ക്കുന്ന ഇരാവാനെ ആ രാക്ഷസൻ വെട്ടി. കിരീടവും കുണ്ഡലവും ചാർത്തിയ പത്മചന്ദ്രസന്നിഭമായ ഇരാവാന്റെ ശിരസ്സ് രാക്ഷസൻ ഊഴിയിൽ വീഴ്ത്തി. ആ വീരനായ ആർജ്ജുനിയെ ഈ രാക്ഷസൻ വധിച്ചപ്പോൾ മന്നവന്മാരോടു കൂടിയ രാക്ഷസൻമാരുടെ ശോകം ഒഴിഞ്ഞു.

ഇപ്രകാരം ഘോരമായ ആ യുദ്ധത്തിൽ വീണ്ടും ഉഗ്രമായ നാശം രണ്ടുഭാഗത്തും സമമായി പറ്റി. ആന, കാലാൾ, കുതിരക്കൂട്ടം എന്നിവയെ മദയാനകൾ കുത്തിയും ചവിട്ടിയും കൊന്നു. ആന, തേർ, കുതിരക്കൂട്ടം എന്നിവയെ കാലാൾപ്പടയും നശിപ്പിച്ചു. സ്വന്തം പുത്രൻ മരിച്ചതറിയാതെതന്നെ അർജ്ജുനൻ പോരിൽ ഭീഷ്മരെ കാക്കുന്ന ശൂരന്മാരായ മന്നവന്മാരെ വീഴ്ത്തി. ഹേ രാജാവേ, നിന്റെ കൂട്ടരും സൃഞ്ജയന്മാരും അസംഖ്യംപേർ പോരിൽ പ്രാണനെ ഹോമിച്ച് പരസ്പരം കൊലചെയ്തു. മുടി ചിന്നി, ചട്ടപോയി, തേരറ്റ്, വില്ലു മുറിഞ്ഞ് യോദ്ധാക്കൾ കൈകൾ കൊണ്ടും തമ്മിൽ ഏറ്റുപൊരുതി. ഭീഷ്മൻ രഥികളെ മർമ്മംകീറുന്ന ശരങ്ങൾകൊണ്ട് കൊന്നു. പോർക്കളത്തിൽ പാണ്ഡവസൈന്യത്തെ ഇളക്കുന്ന ആ പരന്തപൻ ധർമ്മസൈന്യത്തിൽ വളരെ മർത്ത്യന്മാരെ കൊന്നുവീഴ്ത്തി. ആന, തേർ, കുതിരക്കൂട്ടം എന്നിവയേയും കൊന്നൊടുക്കി. ഹേ ഭാരതാ! ആ യുദ്ധത്തിൽ ഭീഷ്മന്റെ പരാക്രമം ശക്രവിക്രമംപോലെ അത്യത്ഭുതമായി നോക്കി ജനങ്ങൾ നിന്നു ഇപ്രകാരം തന്നെ ഭീമന്റെയും പാർഷതന്റെയും സാത്യകിയുടേയും യുദ്ധം ഉഗ്രമായി. ദ്രോണന്റെ വിക്രമംകണ്ട് പാണ്ഡവന്മാർ ഭയപ്പെട്ടുപോയി. സൈന്യങ്ങളെ മുഴുവൻ അവൻ ഒറ്റയ്ക്കു മുടിച്ചുകളയുമോ എന്ന് തോന്നിപ്പോയി. പിന്നെ മഹാശൂരന്മാരായ യോദ്ധാക്കളോടു ചേർന്നാൽ പറയാനുണ്ടോ! ഇങ്ങനേ ദ്രോണർ പീഡിപ്പിച്ച രാജാക്കൾ പായുവാൻ തുടങ്ങി. ഇപ്രകാരം രൗദ്രമായ യുദ്ധം നടക്കുമ്പോൾ രണ്ടു സൈന്യത്തിലേയും വീരന്മാർ പരസ്പരം പൊറുത്തില്ല. രക്ഷസുകളും ഭൂതങ്ങളും ആവേശിച്ചമാതിരി മഹാബലരായ അവർ പടവെട്ടി. ഭവാന്റെ കൂട്ടരും പാണ്ഡവന്മാരും വാശിയോടേ പടവെട്ടി. ഞാൻ അതിൽ പ്രാണനെക്കാത്ത് യുദ്ധംചെയ്യുന്നവരായി ആരേയും കണ്ടില്ല. വീരന്മാർ മുടിയുന്ന ദൈത്യയുദ്ധംപോലെ ആ സംഗരം ഭയങ്കരമായിരുന്നു."

**91. ഘടോൽക്കചനും ദുര്യോധനനും തമ്മിൽ പൊരിഞ്ഞ യുദ്ധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഇരാവാനെ വധിച്ചതായിക്കണ്ടപ്പോൾ മഹാരഥനായ പാർത്ഥൻ എന്തു ചെയ്തു? യുദ്ധത്തിൽ എന്തുണ്ടായി? പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "പോരിൽ ഇരാവാനെ കൊന്നതായിക്കണ്ടപ്പോൾ ഭീമപുത്രനായ ഘടോൽക്കചൻ ഉച്ചത്തിൽ അലറി. അവന്റെ ആരവത്താൽ ആഴിചൂഴുന്ന ഊഴിയെല്ലാം, കാടും മേടും കൂടിയ ഭൂമിയെല്ലാം, തൽക്ഷണം ഒന്നിളകി. ആകാശവും ദിക്കും വിദിക്കുമൊക്കെ നടുങ്ങി. ആ ഘോരമായ നാദം കേട്ട് നിന്റെ സൈന്യത്തിന്ന് ഊരുസ്തംഭവും വിയർപ്പും വിറയലുമുണ്ടായി. നിന്റെകൂട്ടരുടെയെല്ലാം മനസ്സുകെട്ടുപോയി. സിംഹത്തെ പേടിച്ച ആനപോലെ എല്ലായിടത്തും സൈന്യങ്ങൾ കിടിലംകൊണ്ടു.

ആ രാക്ഷസൻ ഇടിവെട്ടുന്നമാതിരി ഉച്ചത്തിൽ അലറി ജ്വലിക്കുന്ന ശൂലം കൈയിലെടുത്ത് ഭീഷണമായ ആകൃതിപൂണ്ട് നാനാരൂപത്തിലുള്ളവരും നാനാവിധം ആയുധങ്ങൾ ഏന്തിയവരുമായ രാക്ഷസ ശ്രേഷ്ഠന്മാരോടുകൂടി കാലാന്തകയമോപമനായി നിന്റെ സൈന്യങ്ങളെ കൊന്നുമുടിച്ചു.

ഭീമദർശനനായ അവൻ എത്തുന്നതു കണ്ടും അവനെപ്പേടിച്ച് സൈന്യങ്ങൾ ഒഴിക്കുന്നതു കണ്ടും ദുര്യോധനരാജാവ് അവനോടു ചെന്ന് ഏറ്റു. രാജാവു വലിയ വില്ലെടുത്ത് സിംഹത്തെപ്പോലെ അലറി.

ഉടനെ അവന്റെ പിൻപുറത്ത്, മദംചോരുന്ന അദ്രികൾപോലുള്ള പതിനായിരം കൊമ്പന്മാരുള്ള ആനപ്പടയുമായി വംഗരാജാവ് എത്തി. ആനപ്പടയുമായി അവൻ എത്തുന്നതു കണ്ടപ്പോൾ, നിന്റെ പുത്രനെ നോക്കി ആ രാക്ഷസൻ വല്ലാതെ കോപിച്ചു. പിന്നെ രോമാഞ്ചമഞ്ചുന്ന ബഹളമായ യുദ്ധം രാക്ഷസന്മാരും ദുര്യോധനന്റെ സൈന്യവും തമ്മിൽ നടന്നു.

കാർമേഘനിരപോലെയുള്ള ആനപ്പടയെക്കണ്ട് ക്രുദ്ധരായി ശസ്ത്രമേന്തിയ രാക്ഷസന്മാർ പാഞ്ഞടുത്തു മിന്നൽചേർന്ന കാറുകൾ പോലെ പലവിധത്തിൽ അലറുന്ന അവർ ശരം, ഋഷ്ടി, ശക്തി, നാരാചം എന്നിവയാൽ ആനകളെ കൊന്നു. ശരം. ഋഷ്ടി, ശക്തി, നാരാചം എന്നിവയാൽ ഗജയോധന്മാരേയും കൊന്നു. മുൽഗരം, ഭിണ്ഡിപാലം, വെണ്മഴു, ശൂലം ഇവയാലും ഗജയോധന്മാരെക്കൊന്നു. കൊമ്പന്മാരെ വൃക്ഷങ്ങൾ പറിച്ചടിച്ചും പർവ്വതശിഖരങ്ങൾ പറിച്ച് എറിഞ്ഞും മസ്തകം തകർത്ത് രുധിരം ചാടി ദേഹം പിളർന്ന് ആനകളെ രാക്ഷസന്മാർ കൊല്ലുന്നത് രാജാവേ, ഞാൻ കണ്ടു.

ഗജയോധന്മാർ തകർന്നു നശിക്കുമ്പോൾ ആ രാക്ഷസന്മാരോട് ദുര്യോധനൻ ഏറ്റു. അമർഷത്തോടുകൂടി തന്റെ ജീവനെപ്പോലും ഗണിക്കാതെ ദുര്യോധനൻ ആ രാക്ഷസന്മാരിൽ കൂരമ്പുകൾ വർഷിച്ചു. ആ പോരിൽ മഹേഷ്വാസനായ ദുര്യോധനൻ മുഖ്യന്മാരായ ചില നിശാടന്മാരെ കൊന്നു. സംക്രുദ്ധനായ നിന്റെ പുത്രൻ ദുര്യോധനനും വേഗവാൻ, വിദ്യുജ്ജിഹ്വൻ, പ്രമാഥി, മഹാരൗദ്രൻ എന്നീ നാലുപേരെ നിന്റെ പുത്രൻ നാലമ്പുകൊണ്ട് കൊന്നുവീഴ്ത്തി. അമേയാത്മാവായ സുയോധനൻ പിന്നേയും ശരവർഷം ആ രാക്ഷസപ്പടയിൽ തൂകി. നിന്റെ പുത്രന്റെ കടുത്ത കർമ്മം കണ്ടിട്ട് ഭീമപുത്രനായ ഘടോൽക്കചൻ കോപിച്ച് ഇടിപോലെ മുഴങ്ങുന്ന വലിയ വില്ലെടുത്ത് വലിച്ച് വലിയ ഊക്കോടെ ശത്രുജിത്തായ ദുര്യോധനനോട് ഏറ്റു. കാലൻ വിട്ട അന്തകനെപ്പോലെ അവൻ വരുന്നതുകണ്ട് നിന്റെ പുത്രനായ സുയോധനൻ നടുങ്ങിയില്ല. ക്രോധത്താൽ കണ്ണു ചുവന്ന് അവൻ ദുര്യോധനനോടു പറഞ്ഞു: 'എടോ ദുര്യോധനാ! ഇന്ന് ഞാൻ എന്റെ അച്ഛന്മാർക്കും അമ്മയ്ക്കുമുള്ള കടം വീട്ടുന്നതാണ്. ദീർഘമായ വിദേശവാസം ക്രൂരനായ നീ അവർക്കു പിണച്ചു. ഹേ രാജാവേ, നീ കള്ളച്ചൂതാടി പാണ്ഡവന്മാരെ ജയിച്ചു. തീണ്ടാരിയായി ഒററവസ്ത്രം ധരിച്ചിരിക്കുന്ന പാഞ്ചാലിയെ സഭയിൽക്കയററി വളരെ ക്ളേശപ്പെടുത്തി. പോരാഞ്ഞിട്ട് ആശ്രമത്തിൽ വാഴുന്ന അവളെ നിന്റെ പ്രിയം ചിന്തിക്കുന്നവനായ സൈന്ധവർ എന്റെ അച്ഛന്മാരെ നിന്ദിച്ചു ചെന്ന് സ്പർശിച്ചു. ഇവയും മററു പലതുമായ തെററുകൾ ഹേ കുലാധമാ, ദുർബുദ്ധേ, നീ ചെയ്തു. നീ ഈ തേർ വിട്ട് ഓടാതെ എന്നോടേറ്റുനിന്നു യുദ്ധംചെയ്യുകയാണെങ്കിൽ നിന്റെ അവസാനം ഞാൻ ഇപ്പോൾ കാണിച്ചുതരാം' എന്നു പറഞ്ഞു. ഹൈഡിംബൻ ഒന്നു വില്ലിട്ടുലച്ചു. ഉടനെ പല്ലുകൊണ്ട് ചുണ്ടുകടിച്ച് ഒന്നു ചിറിനക്കി ചുണ്ടു നനച്ചുതുടച്ച് ദുര്യോധനനിൽ കഠിനമായി ശരവർഷം തുടർന്നു. മഴക്കാർ പർവ്വതത്തിലെന്നവിധം അവൻ ശരമാരി ചൊരിഞ്ഞു.

**92. ഘടോൽക്കചനോട് ദുര്യോധനാദികൾ ഘോരയുദ്ധം തുടരുന്നു** – സഞ്ജയൻ പറഞ്ഞു: "ഘടോൽക്കചൻ ചൊരിയുന്ന ബാണവർഷം ദൈത്യന്മാർക്കുപോലും ദുസ്സഹമായിരുന്നു. ആ ശരവർഷം നിന്റെ പുത്രനായ രാജാവ് കൊമ്പൻ മേഘവർഷമെന്നപോലെ ഏറ്റു. വല്ലാത്ത കോപത്തോടുകൂടി സർപ്പത്തേപ്പോലെ ചീറ്റുന്ന രാജാവ് ജീവൻ അപകടത്തിൽപ്പെട്ടവനെപ്പോലെയായി.

ഉടനെ മൂർച്ചയേറിയ ഇരുപത്തഞ്ചു നാരാചം രാജാവ് അവനിൽ വിട്ടു. അവ രാക്ഷസശ്രേഷ്ഠനിൽ ഗന്ധമാദനപർവ്വതത്തിൽ ക്രുദ്ധസർപ്പങ്ങൾ എന്നപോലെ, ചെന്നുവീണു. അവയേറ്റ് മദംവാർത്ത ആനയെന്നപോലെ, അവൻ രക്തംചാടി ക്രുദ്ധനായി, ദുര്യോധനന്റെ വധത്തിന്നായി കരുതിനിന്നു. മലപോലും പിളർക്കുവാൻപോന്ന ഒരു വലിയ വേൽ എടുത്തു. എരിയുന്ന കൊള്ളിമീൻപോലേയും, മിന്നുന്ന ഇടിവാൾ എന്നപോലേയുമുള്ള വേൽ ഭവാന്റെ പുത്രനെക്കൊല്ലുവാൻ ഉയർത്തി. അത് ഉയർത്തുന്നതായിക്കണ്ടപ്പോൾ പെട്ടെന്നു വംഗരാജാവ് ആ രാക്ഷസന്റെ നേർക്ക് വലിയ കുന്നുപോലെയുള്ള ഒരു ആനയെ വിട്ടു. പോരിൽ പാഞ്ഞെത്തുന്ന ശക്തിയേറിയ ആന ദുര്യോധനൻ രഥം നടത്തുന്നതിന്നുമുമ്പിൽ എത്തി. അങ്ങനെ നിന്റെ പുത്രന്റെ തേരിന്റെ മുമ്പിൽ വന്ന് വംഗരാജാവ് തടഞ്ഞു. ധീമാനായ വംഗരാജാവ് മാർഗ്ഗം തടഞ്ഞതായി അറിഞ്ഞപ്പോൾ ഘടോൽക്കചൻ കോപത്താൽ കണ്ണുചുവത്തി ഓങ്ങിയ ആ വേൽ കുംഭീന്ദ്രന്റെ നേർക്കു ചാട്ടി. ഘടോൽക്കചൻ ശക്തിയോടെ വിട്ട വേൽ ഏറ്റ് ആ ഗജം രക്തപ്രവാഹത്തോടെ വീണു ചത്തു. ബലവാനായ വംഗരാജാവ് ആന വീഴുന്നതുകണ്ട് പെട്ടെന്നു കുതിച്ചുചാടി ഭൂമിയിൽ നിന്നു. ആ കുംഭിപ്രവരൻ ചത്തതു കണ്ടും, തന്റെ സൈന്യം ചിതറി ഓടുന്നതു കണ്ടും ദുര്യോധനൻ ഭയങ്കരമായ വ്യഥയിൽപ്പെട്ടു പോയി. ക്ഷത്രധർമ്മവും, ആത്മാഭിമാനവും മുൻനിർത്തി ദുര്യോധനൻ ഒഴിച്ചോടേണ്ട സമയത്ത് കുന്നുപോലെ ഉറച്ചുനിന്നു. അവൻ ധൈര്യമായി കാലാഗ്നിസദൃശമായ തീക്ഷ്ണബാണം തൊടുത്ത് ഘോരനായ രക്ഷസ്സിന്റെ നേരെ ചൊടിച്ച് എയ്തു. ഇന്ദ്രാശനിപോലെയുള്ള ബാണം വന്നെത്തുന്നതു കണ്ട് ലാഘവത്തോടെ മഹാത്മാവായ ഘടോൽക്കചൻ ഒഴിഞ്ഞുമാറി.

വീണ്ടും വീരനായ ഘടോൽക്കചൻ അത്യുച്ചത്തിൽ അലറി. ക്രോധംകൊണ്ട് അവന്റെ നേത്രങ്ങൾ രക്താരുണമായി. പ്രളയാർക്കനെപ്പോലെ അവൻ സൈന്യത്തെ ത്രസിപ്പിച്ചു. ഭീമപരാക്രമനായ ആ രക്ഷസ്സിന്റെ ഘോരാരവം കേട്ട് ഭീഷ്മൻ ദ്രോണന്റെ അടുത്തു ചെന്നു പറഞ്ഞു: 'രക്ഷസ്സ് അലറുന്ന ഘോരമായ നാദം കേൾക്കുന്നു, തീർച്ചയായും അവൻ ദുര്യോധനനോട് പൊരുതുകയാകും. ഒരു ജീവിക്കും അവനെ പോരിൽ വെല്ലുവാൻ കഴിയുകയില്ല. രാജാക്ക്ന്മാരെ, നിങ്ങൾ അങ്ങോട്ടു ചെല്ലുവിൻ! ദുര്യോധനരാജാവിനെ കാത്തുകൊള്ളുവിൻ! ആ മഹാഭാഗനോട് മഹാത്മാവായ രാക്ഷസൻ ഏല്ക്കുന്നു! നമ്മൾക്കെല്ലാവർക്കും മുഖ്യമായി ചെയ്യേണ്ട ഒരു പ്രവൃത്തിയാണ് ഇത്. ഹേ! അരിഘ്നന്മാരേ, ഉടനെ പാഞ്ഞു ചെല്ലുവിൻ! അല്ലാഞ്ഞാൽ കാര്യമെല്ലാം അപകടത്തിലാകും.'

പിതാമഹൻ പറഞ്ഞതുകേട്ട് രാജാക്കന്മാർ കുരുരാജാവ് നില്ക്കുന്നിടത്തേക്ക് എല്ലാ ശക്തിയുമെടുത്തു പാഞ്ഞുചെന്നു. ദ്രോണൻ, സോമദത്തൻ, ബാൽഹീകൻ, ജയദ്രഥൻ, കൃപൻ, യൂപദ്ധ്വജൻ, ശല്യൻ, അവന്തിരാജാവ്, ബൃഹത്ബലൻ, വികർണ്ണൻ, അശ്വത്ഥാമാവ്, ചിത്രസേനൻ, വിവിംശതി-ഇവർക്ക് തുണയായി അനേകായിരം രഥിവീരന്മാരും ദുര്യോധനന്റെ രക്ഷയ്ക്ക് പാഞ്ഞെത്തി. മഹാരഥന്മാർ കാക്കുന്ന ഒരു അധൃഷ്യപ്പെരുംപടതന്നെ അപ്പോൾ അവിടെയെത്തി.

തന്നെ കൊല്ലുവാനായി വന്നണയുന്ന ആ പെരുംപടയേയും, മഹാരഥപ്രവരന്മാരേയും കണ്ടിട്ടും ആ രാക്ഷസേശ്വരൻ മൈനാക പർവ്വതംപോലെ കുലുങ്ങാതെ ഉറച്ചുതന്നെ നിന്നു. ദുര്യോധനന്ന് സഹായത്തിനെത്തിയവർ ശൂലം, മുൽഗരം മുതലായ ആയുധങ്ങൾ എടുത്തവരും ജ്ഞാതിമാരും മഹാധനുർദ്ധരന്മാരും ആയിരുന്നു. അവിടെവെച്ച് രോമാഞ്ചമഞ്ചുമാറ് ബഹളമായ ഒരു പോരാട്ടം നടന്നു. രാക്ഷസമുഖ്യനും ദുര്യോധനബലവും നേരിട്ടുള്ള പോരാട്ടം അതിഭയങ്കരമായി. പോരിൽ തുമുലമായി മുഴങ്ങുന്ന ചെറുഞാണൊലി മലയിൽ തീപിടിച്ചു കത്തുമ്പോൾ മുളംകൂട് പൊട്ടിത്തെറിക്കുന്നതുപോലെയുള്ള ശബ്ദം കേൾക്കുമാറായി. ചട്ടകളിൽച്ചെന്നുതട്ടുന്ന അസ്ത്രങ്ങ

ളുടേയും ശബ്ദം ശൈലങ്ങൾ പിളരുന്നവിധം മുഴങ്ങി. ആ വീര ബാഹുക്കൾ വിടുന്ന തോമരങ്ങളുടെ രൂപം ആകാശത്തു പായുന്ന സർപ്പങ്ങളെപ്പോലെ ശോഭിച്ചു. ആ രാക്ഷസൻ ഭയങ്കര മായി ചൊടിച്ച് വലിയ വില്ലിട്ടുലച്ച് രൂക്ഷമായി അലറി. അർദ്ധച ന്ദ്രംകൊണ്ട് ദ്രോണാചാര്യന്റെ വില്ലു മുറിച്ചു. ബാൽഹീകന്റെ നെഞ്ചിൽ മൂന്നു ശരങ്ങൾ വിട്ടു. ഒരമ്പ് കൃപനേയും, മൂന്നമ്പ് ചിത്രസേനനേയും എയ്തു. നന്നായിത്തൊടുത്ത് വേണ്ടുവോളം വലിച്ച് എയ്ത ശരത്താൽ കഴുത്തിന്റെ കീഴെല്ലിൽ വികർണ്ണനെ താഡിച്ചു. അതേറ്റ് അവൻ തേർത്തട്ടിൽ ചോരയിലാറാടി ഇരു ന്നുപോയി. പിന്നെ ആ അമേയാത്മാവ് പതിനഞ്ച് നാരാചത്താൽ യൂപകേതുവിനെ എയ്തു. അവന്റെ ചട്ട പൊട്ടിച്ച് ആ ബാണ ങ്ങൾ ധരിത്രിയിൽക്കയറി. വിവിംശതിയുടേയും, ദ്രൗണിയു ടേയും സുതന്മാരേയും എയ്തു. അവർ രണ്ടുപേരും കടിഞ്ഞാൺ വിട്ട് തേർത്തട്ടിൽ വീണു. അർദ്ധചന്ദ്രംകൊണ്ട് സിന്ധുരാജന്റെ പൊൻവരാഹത്തേയും വീഴ്ത്തി. വേറൊരു ശരത്താൽ അവന്റെ വില്ലും ഖണ്ഡിച്ചു. നാല് നാരാചംകൊണ്ട് അവന്ത്യരാജാവിന്റെ നാലു വാജികളേയും അവൻ ക്രോധരക്താക്ഷനായി കൊന്നു വീഴ്ത്തി. നല്ലപോലെ വലിച്ച് എയ്ത മൂർച്ചയേറിയ ശരത്താൽ ബ്രഹത് ബലരാജാവിന്റെ പുത്രനേയും കീറി. അവന്റെ ശരം കൊണ്ടമാത്രയിൽ ആ രാജപുത്രൻ തേർത്തട്ടിൽ ഇരുന്നുപോ യി. ഇങ്ങനെ വലിയ ക്രോധത്തോടെ ആ രാക്ഷസേശ്വരൻ സക ലരേയും പ്രഹരിച്ചു. സർപ്പങ്ങൾക്കൊത്ത കൂർത്ത ശരങ്ങളാൽ പോരിൽ കീർത്തിമാനായ ശല്യന്റെ ദേഹവും മുറിപ്പെടുത്തി."

**93. സങ്കുലയുദ്ധം – ഘടോൽക്ചന്റെ രക്ഷയ്ക്കെത്തിയ ഭീമാദിവീരന്മാരോട് കൗരവന്മാരുടെ യുദ്ധം –** സഞ്ജയൻ പറഞ്ഞു: "നിന്റെ കൂട്ടരെയൊക്കെ ആ നിശാചരൻ പിന്നോക്കമാക്കി, ദുര്യോധനനെ ഹിംസിക്കുവാൻ പാഞ്ഞെത്തി. അവൻ ഊക്കോടെ ദുര്യോധനരാജാവിന്റെ നേരെ പാഞ്ഞെത്തുന്നതു കണ്ട് യുദ്ധദുർമ്മദന്മാരായ നിന്റെ കൂട്ടർ അവനെ കൊലപ്പെടുത്തുവാൻ ഒത്തുചേർന്ന് പനപോലുള്ള വലിയ വില്ലുലച്ച് ആ മഹാരഥന്മാർ സിംഹക്കൂട്ടംപോലെ അലറി അവന്റെ നേർക്ക് അടുത്തു. ഉടനെ അവനിൽ ചുറ്റും ശര വർഷങ്ങൾ ജലധാരകൊണ്ട് കന്നിക്കാറുകൾ കുന്നിനെ എന്ന വിധം വർഷിച്ചു. ശരൽക്കാലത്തിലെ കാർമേഘം പോലെ അവൻ ഉച്ചത്തിൽ അലറുകയും ചെയ്തു. ദിക്കുകളും വിദിക്കു കളും അവൻ ഭയങ്കരഗർജ്ജനംകൊണ്ടു മുഴക്കി.

ഉടനെ ആ രാക്ഷസന്റെ കടുത്ത സ്വരം യുധിഷ്ഠിരരാ ജാവ് കേട്ട്, ശത്രുജിത്തായ ഭീമനോടു പറഞ്ഞു: 'ധാർത്തരാഷ്ട്ര രഥിശ്രേഷ്ഠന്മാരോട് ഘടോൽക്കചൻ എതിർക്കുകയാണ്. അവൻ അലറുന്ന ഉഗ്രമായ ശബ്ദമല്ലേ കേൾക്കുന്നത്? വലിയ ഭാരമാണ് ആ രാക്ഷസേന്ദ്രൻ താങ്ങുന്നതെന്നു ഞാൻ വിചാരി ക്കുന്നു. പിതാമഹൻ പാഞ്ചാലരെ ധ്വംസിക്കുവാൻ ചൊടിച്ച് ഏല്ക്കുന്നുണ്ട്. അവരെ കാക്കുവാനായി അർജ്ജുനൻ ശത്രു ക്കളോട് ഏല്ക്കുന്നു. ചെയ്യേണ്ടതായ ഈ രണ്ടു കാര്യങ്ങളുമ റിഞ്ഞ് മഹാഭുജനായ നീ ഉടനെ പോയി ജീവൻ സംശയത്തിലാ യിരിക്കുന്ന ഹൈഡിംബനെ രക്ഷിക്കുക.' ജ്യേഷ്ഠന്റെ വാക്കു കേട്ട ഉടനെ ക്ഷണത്തിൽ വെമ്പലോടെ വൃകോദരൻ സിംഹനാ ദത്താൽ സൈന്യങ്ങളെ കിടിലംകൊള്ളിച്ചുകൊണ്ട് അങ്ങോട്ടെത്തി. വാവിൻനാൾ കടൽ കോപിച്ചപ്പോൾ ഭീമൻ അങ്ങോട്ടു പാഞ്ഞെത്തി. പിന്നാലെ സത്യധൃതിയായ സൗചി ത്തിയും, രണദുർമ്മദനായ ശ്രേണീമാനും, വസുദാനനും കാശ്യനും ചെന്നു. വീരന്മാരായ ദ്രൗപദേയന്മാരും അഭിമ ന്യുവും ക്ഷത്രദേവനും, ക്ഷത്രകർമ്മാവും തങ്ങളുടെ സൈന്യത്തോടുകൂടിയ ആനൂപരാജാവായ നീലനും, വലിയ തേർക്കൂട്ടത്തോടുംകൂടിച്ചെന്ന് ഹൈഡിംബനെ തുണച്ചു. നൂറാ യിരം യോധരോടും നിത്യമത്തന്മാരായ ഗജങ്ങളോടുംകൂടി അവർ ഘടോൽക്കചനിശാചരനെ രക്ഷിച്ചു. സിംഹനാദത്താലും തേരു രുൾധ്വനിയാലും കുളമ്പടി ശബ്ദത്താലും അവർ ഭൂമിയിട്ടു കുലുക്കി.

അവർ വരുന്ന ഘോഷംകേട്ട് നിന്റെ സൈന്യങ്ങൾ ഭീമനെ ഭയപ്പെട്ട് മുഖം വിളറി. ഉടനെ അവർ ഘടോൽക്കചനെ വിട്ടു മാറിക്കളഞ്ഞു. പിന്നെ ആ ധീരന്മാർ തമ്മിൽ അവിടെ നല്ല ഒരു സംഗരം നടന്നു. പോരിൽ പിൻതിരിക്കാത്ത നിന്റെ കൂട്ടരും ശത്രു ക്കളുമായി നടന്ന യുദ്ധം ഭയങ്കരമായി. നാനാവിധമായ ശസ്ത്രങ്ങൾ ആ മഹാരഥന്മാർ വിട്ട് പാഞ്ഞണഞ്ഞ് പോരാട്ടം തുടർന്നു. ഭീരുഭീഷണമായ ആ രണം രൗദ്രമായി.

അശ്വങ്ങൾ ആനകളോട് ഏറ്റു. കാലാൾപ്പട കാലാൾ പ്പടയോടേറ്റു. കാലാൾ തേരാൾകളോടും ഏറ്റു. അന്യോന്യം അവർ വിജയം കൊതിച്ചുകൊണ്ടു പോരാടി. ഉടനെ പടർന്നുപ തറുന്ന പൊടിപടലം ആകാശത്തിൽ പൊങ്ങി. ആന, ആൾ, കുതിരക്കാർ, തേര് ഇവതമ്മിലുള്ള പോരാട്ടത്തിന്റെ ശക്തിയാൽ ഭൂമിയിൽനിന്ന് ഭയങ്കരമായിപ്പൊങ്ങിയ ധൂമ്രാരുണമായ രേണു ജാലത്താൽ യുദ്ധക്കളം മൂടപ്പെട്ടു. തന്റെ കൂട്ടരേയും ശത്രുക്കളേയും തിരിച്ചു കാണുവാൻ കഴിയാത്തമട്ടായി. അച്ഛൻ മകനെ കണ്ടില്ല മകൻ അച്ഛനേയും കണ്ടില്ല. അതിരുവിട്ട രോമാഞ്ചജന കമായ പോരാട്ടത്തിൽ ശസ്ത്രങ്ങൾ കൂട്ടിമുട്ടുന്ന ഝണഝണ ല്ക്കാരവും ആർക്കുന്ന മർത്ത്യരുടെ ആരവവും പ്രേതങ്ങളുടെ കോലാഹലംപോലെ രൂപം പ്രത്യക്ഷമായിക്കാണാത്തവിധം, ഉഗ്രമായി ഉയർന്നു. ഗജാശ്വമർത്ത്യവൃന്ദങ്ങളുടെ രക്തം ഒഴുകി പുഴയായി തിരയടിച്ചു. മുടിയാകുന്ന ചണ്ടി പടർന്ന നദി പ്രവ ഹിച്ചു. മനുഷ്യശരീരം വിട്ട് ശിരസ്സുകൾ ഉതിർന്നുവീഴുമ്പോൾ ഉണ്ടായ ശബ്ദം കല്ലുകൾ വീഴുമ്പോളെന്നവിധം നിരന്തരം ഉണ്ടായി. തലയറ്റ നരന്മാരും, ദേഹം മുറിഞ്ഞ ആനകളും ശരീരം മുറിഞ്ഞ കുതിരകളും യുദ്ധക്കളത്തിൽ ചിന്നിച്ചിതറി. നാനാമ ട്ടിലുള്ള ശസ്ത്രങ്ങൾ വിട്ട് മഹാരഥന്മാർ പരസ്പരം പാഞ്ഞ ണഞ്ഞ് ഉഗ്രമായ സമരത്തിന്നൊരുങ്ങി. കുതിരക്കാരയയ്ക്കുന്ന അശ്വം അശ്വത്തോടേറ്റ്, ആഞ്ഞ് തമ്മിൽ കൂട്ടിമുട്ടി ആ പോരിൽ ചത്തുവീണു. നരന്മാർ നരന്മാരോട് ക്രോധരക്താക്ഷന്മാരായി ഏല്ക്കുകയും മാറോടുമാറടിച്ചു ഉഗ്രമായി തങ്ങളിൽ തഴുകു കയും ചെയ്തു. ശത്രുനാശനരായ ആനക്കാർ ഓടിക്കുന്ന ആന കൾ കൊമ്പന്മാരെ കൊമ്പുകൾകൊണ്ടു കുത്തി. വളരെ രക്തം പ്രവഹിച്ചും, വലിയ കൊടികളണിഞ്ഞും, ആനകൾ മിന്നൽ ചേർന്ന കാർമേഘങ്ങൾപോലെ പരസ്പരം പോരാടുന്നത് ഞാൻ കണ്ടു. കൊമ്പുകൾ ഏറ്റു വീണ്ടും തോമരമേറ്റ് കുംഭങ്ങൾ പിളർന്നും ചില ദന്തികൾ ഗർജ്ജിക്കുന്ന കാർമേഘങ്ങൾപോലെ പാഞ്ഞേറ്റു. ചില ഗജങ്ങൾ തുമ്പിക്കൈ അറ്റും ചിലത് ദേഹമ റ്റും, ചിലത് ചിറകറ്റ മലപോലേയും ആ ഭയങ്കരമായ പോരിൽ വീണു. കൊമ്പന്മാർ പളള കീറിയും, ചില കുംഭികൾ മലകൾ മനയോലയും കാവിമണ്ണും കലങ്ങിയ ധാതുരസം ഒഴുക്കുന്നതു പോലെ, രക്തം ഒഴുക്കി. നാരാചം ഏറ്റും, തോമരംകൊണ്ടും, മേലാൾ ചത്തും ശൃംഖമറ്റ ശൈലങ്ങൾപോലെ ഗജങ്ങൾ കാണ പ്പെട്ടു. ചില ആനകൾ പിടിവിട്ട് ഉഗ്രമായ ക്രോധത്തോടെ മർദ്ദിച്ചു. തേര്, അശ്വം, പത്തി ഇവയെ ചവിട്ടിച്ചതച്ചു. അശ്വങ്ങളും സാദി കളുടെ തോമരപ്രാസങ്ങൾ ഏറ്റ് അതാതുവഴി പാഞ്ഞ് ഏറ്റു ദിക്കു കളെ വ്യാകലപ്പെടുത്തി. രഥീന്ദ്രരോട് രഥികളും, ഉടൽ അവ ഗണിച്ചു പോരാടുന്ന കുലീനന്മാരും വലിയ ശക്തിയോടെ നിർഭയം പോരാടി. രണശാലികളായ യോദ്ധാക്കൾ സ്വയംവര ത്തിലെന്നപോലെ പോർക്കളത്തിൽ കൂത്താടി യശസ്സിനേയോ സ്വർഗ്ഗത്തേയോ വരിക്കുവാൻ തയ്യാറായി. അവർ ആഹ്ളാദത്തോടും ഉന്മേഷത്തോടുംകൂടി പോരിൽ മത്സരിച്ചു.

രോമാഞ്ചമണ്ടുന്ന ആ മഹായുദ്ധം നടന്നുകൊണ്ടിരിക്കെ മിക്കതും പിന്നോക്കമായത് ധാർത്തരാഷ്ട്രന്റെ സൈന്യങ്ങളാണ്."

**94. ഘടോൽക്കചന്റെ മായായുദ്ധം –** സഞ്ജയൻ പറഞ്ഞു: "തന്റെ സൈന്യത്തെ കൊന്നൊടുക്കിയതായിക്കണ്ട പ്പോൾ ദുര്യോധനൻ ചൊടിച്ച് ശത്രുജിത്തായ ഭീമസേനനോടു പോയി ഏറ്റു. ഇടിപോലെ ശബ്ദമുള്ളതായ നെടിയ വില്ലെടുത്ത് വലുതായ ശരവർഷം ആ പാണ്ഡുനന്ദനൻ തുടങ്ങി. രോമം കീറുന്നവിധം അത്ര മൂർച്ചയുള്ള അർദ്ധചന്ദ്രം എടുത്ത് ഭീമമായ

ക്രോധത്തോടുകൂടി ദുര്യോധനൻ ഭീമന്റെ വില്ല് എയ്തുമുറിച്ചു. ആ തക്കത്തിൽ ദുര്യോധനൻ ഏററവും വേഗത്തിൽ കുന്നു പോലും പിളർക്കുന്ന ഘോരമായ ബാണമെടുത്ത് ഭീമന്റെ മാറത്ത് എയ്തു. എയ്ത്തേററ് ഉഴന്ന് ഭീമൻ ചിറിനക്കി ചുണ്ടു നനച്ചു തുടച്ച് പൊന്നണിഞ്ഞ ധ്വജത്തിൽ പിടിച്ചുനിന്നു. ഭീമൻ ഇപ്രകാരം മങ്ങിനില്ക്കുന്നത് കണ്ടപ്പോൾ ഘടോൽക്കചൻ എരിയുന്ന അഗ്നിപോലെ ജ്വലിച്ചു. അഭിമന്യു തുടങ്ങിയ പാണ്ഡവ മഹാരഥന്മാരും സംഭ്രമിച്ച് ആർത്ത് രാജാവോട് ഏറ്റ് അടുത്തു. വെമ്പിച്ചൊടിച്ച് അവർ എത്തുന്നതുകണ്ട് ഭാരദ്വാജൻ നിന്റെ മഹാരഥന്മാരോട് പറഞ്ഞു: 'വേഗം ചെല്ലുവിൻ, ശുഭം ഭവിക്കട്ടെ! രാജാവിനെ കാത്തുകൊള്ളുവിൻ! വ്യസനസ്ഥിതിയാണ്. സംശയസ്ഥിതിയിലായിരിക്കുന്നു. ഇതാ ചൊടിച്ച് ധനുർധരന്മാർ, പാണ്ഡുസൈന്യത്തിലെ മഹാരഥന്മാർ, ഭീമസേനനെ മുന്നിലാക്കി ദുര്യോധനനോടു പോരാടുന്നു. അവർ നാനാ ശസ്ത്രങ്ങൾ തൂകി ജയിക്കുവാൻ കിണഞ്ഞു ശ്രമിക്കുന്നുണ്ട്. അവരുടെ അത്യുഗ്രമായ അട്ടഹാസം രാജാക്കന്മാരെപ്പോലും കിടിലംകൊള്ളിച്ച് മുഴങ്ങുന്നു.' ഇപ്രകാരം ആചാര്യൻ പറഞ്ഞതുകേട്ട് സോമദത്തൻ മുതലായ നിന്റെ ആൾക്കാർ ആ പാണ്ഡവപ്പടയോടു ചെന്നടുത്തു. കൃപൻ, യൂപധ്വജൻ, ശല്യൻ, ദ്രോണപുത്രൻ, വിവിംശതി, ചിത്രസേനൻ, വികർണ്ണൻ, സിന്ധുരാജൻ, ബൃഹത്ബലൻ, അവന്ത്യന്മാർ ഇവർ ശസ്ത്രധാരികളായിച്ചെന്ന് കൗരവേന്ദ്രനെ ചുഴന്നു. അവർചെന്ന് യുദ്ധം ആരംഭിച്ചു. പാണ്ഡവന്മാരും ധാർത്തരാഷ്ട്രന്മാരും പരസ്പരം വെട്ടി വധിക്കുവാൻ കരുതിത്തന്നെ പടപൊരുതി. ദ്രോണൻ വില്ലുലച്ച് ഇരുപത്താറു ശരങ്ങൾ ഭീമനിൽ വിട്ടു. വീണ്ടും മഹാബാഹു അസംഖ്യം ശരങ്ങൾ അവനിൽ, ശൈലത്തിൽ മഴക്കാർ ജലധാരകൾ എന്നപോലെ വർഷിച്ചു. പത്ത് ശരങ്ങൾകൊണ്ട് അവനെയും ഭീമൻ എതിർത്തെയ്തു. ഗാഢമായ എയ്ത്ത് ഏററ് ഉഴന്ന് ആ വൃദ്ധൻ ബോധംകെട്ടു തേർത്തട്ടിൽ ഇരുന്നുപോയി.

ദുഃഖത്തിൽപ്പെട്ടുപോയ ഗുരുവിനെ കണ്ട് കുപിതരായി ദുര്യോധനനും, ദ്രൗണിയും ഭീമന്റെ നേരെ പാഞ്ഞ് ഏററു. കാലാന്തകയമന്മാരെപ്പോലെ അവർ ഏല്ക്കുന്നതു കണ്ടപ്പോൾ മഹാബാഹുവായ ഭീമൻ ഗദ കൈയിലെടുത്തു. ഉടനെ തേർവിട്ട് ചാടി ഇളകാതെ മലപോലെ നിന്നു. യമദണ്ഡംപോലെയുള്ള ഗദ കൈയിലെടുത്ത് യുദ്ധക്കളത്തിൽ നില്ക്കുന്ന ഭീമനെ, ശൃംഗത്തോടുകൂടിയ കൈലാസപർവ്വതംപോലെ നില്ക്കുന്ന പാണ്ഡവനെ, കണ്ട് ഒപ്പം ദ്രൗണിയും ദുര്യോധനനും പാഞ്ഞടുത്തു. ശക്തന്മാരായ രണ്ടു മഹാരഥന്മാരും ഒപ്പം പാഞ്ഞടുക്കുന്നത് കണ്ടപ്പോൾ മഹാരഥന്മാർ വളരെ വേഗത്തിൽ കുരുക്കളുടെ നേരെ പാഞ്ഞുചെന്നു.

ഭാരദ്വാജാദ്യന്മാരെല്ലാം ഭീമനെ കൊല്ലു[illegible] നാനാതരത്തിലുള്ള ശസ്ത്രങ്ങൾ ഭീമന്റെ മാറിലേക്കു വിട്ടു. അവർ ചുറ്റും ചെന്ന് പാണ്ഡവവീരനെ പീഡിപ്പിച്ചു. സന്ദിഗ്ദ്ധമായ നിലയിൽ പീഡിതനായിക്കണ്ട ആ രഥീന്ദ്രനെ, അഭിമന്യുപ്രഭൃതികളായ പാണ്ഡവമഹാരഥന്മാർ പ്രാണനെപ്പോലും അവഗണിച്ച് തുണയ്ക്കുവാൻ പാഞ്ഞുചെന്നു. ഭീമന്റെ സഖിയായ അനൂപരാജാവ് ക്രുദ്ധനായി ദ്രൗണിയോട് ഏറ്റു. ശൂരനായ ആ അനൂപരാജാവ്, നീലാംബുദപ്രഭനായ നീലൻ, ദ്രോണപുത്രനുമായി സ്പർദ്ധയുള്ളവനുമാണ്. അവൻ വലിയ വില്ലുവലിച്ച് ദ്രോണപുത്രനിൽ, പണ്ട് ദേവന്മാർക്ക് ഭയം വളർത്തിയ ദൈത്യരിൽ ഇന്ദ്രൻ എയ്തതുപോലെ എയ്തു. നീലന്റെ ശരമേററ് ദ്രൗണിയുടെ ദേഹം പിളർന്ന് രക്തം ചാടിയപ്പോൾ സഹിക്കവയ്യാത്ത കോപത്തോടെ ദ്രൗണി ഇടിനാദംപോലെ മുഴങ്ങുന്ന ചിത്രചാപം വലിച്ച് നീലനെക്കൊല്ലുവാൻതന്നെ തീർച്ചയാക്കി. ചാണയ്ക്കുവെച്ച് തെളിയുന്ന നല്ല ഭല്ലങ്ങൾ തൊടുത്ത് നാല് അശ്വങ്ങളേയും കൊന്നുവീഴ്ത്തി. പിന്നെ ഭല്ലം മുറിച്ച് ഏഴാമത്തെ ശരംകൊണ്ട് നീലന്റെ മാറിലും പ്രഹരിച്ചു. ഗാഢമായ എയ്ത്തേറ്റ് അവനുഴന്ന് ആർത്ത്നെപ്പോലെ തേർത്തട്ടിലിരുന്നുപോയി. നീലാഭ്രതുല്യനായ നീലൻ മോഹിച്ചപ്പോൾ ഘടോൽക്കചൻ ക്രുദ്ധനായി ജ്ഞാതിവർഗ്ഗത്തോടുകൂടി പോരിൽ ശോഭിക്കുന്ന ദ്രൗണിയുടെ നേരെ പാഞ്ഞുകയറി. മറ്റ് രാക്ഷസന്മാരും പോരിൽ ഗർവ്വോടെ പാഞ്ഞുകയറി. ഘോരാകാരമുള്ള ആ രക്ഷസ്സ് ഏല്ക്കുന്നതു കണ്ട് ത്വരയോടുകൂടി തേജസ്വിയായ ഗുരുപുത്രൻ പാഞ്ഞണഞ്ഞു. ചൊടിച്ച് ഘോരരൂപരായ നിശാടന്മാരെ കൊല്ലുകയും ചെയ്തു. അവർ ദ്രൗണിയുടെ ശരമേറ്റു പിന്നോക്കമായതുകണ്ടപ്പോൾ ഭീമപുത്രനായ ഘടോൽക്കചൻ കോപിച്ചു. വേഗത്തിൽ അവൻ ഘോരമായ മായാവിദ്യയെടുത്തു. മായാവിയായ ആ രാക്ഷസശ്രേഷ്ഠൻ ദ്രൗണിയെക്കൂടി മായകൊണ്ട് ഭയപ്പെടുത്തി. അപ്പോൾ നിന്റെ കൂട്ടരൊക്കെ മായയിൽ ഭയപ്പെട്ട് പിൻതിരിഞ്ഞു. അവർ കണ്ട മായ എന്തായിരുന്നുവെന്നോ? നിന്റെ കൂട്ടർ പരസ്പരം യഥാർത്ഥമാണെന്നു വിചാരിച്ച് നോക്കിനിന്ന ആ സംഭവം ദാരുണമായിരുന്നു. മഹാരഥന്മാരായ ദ്രോണനും, ശല്യനും, ദുര്യോധനനും ദ്രൗണിയും പിന്നെ കുരുമദ്ധ്യത്തിലെ പ്രധാന ധനുർദ്ധരന്മാരും അസ്ത്രമേറ്റ് കഷണമായി മുറിഞ്ഞ് ചോരയിലാറാടി ദയനീയമായിക്കിടന്നു പിടയുന്നതാണ് നിന്റെ സൈന്യങ്ങൾ കണ്ടത്. രഥികളൊക്കെ ഉടഞ്ഞുപോയി. രാജാക്കന്മാരൊക്കെ വീണു. അശ്വങ്ങളും അശ്വാരൂഢന്മാരും അസംഖ്യം അറ്റുവീണു. ഈ രാക്ഷസമായ കണ്ട് മായയാണെന്നു ധരിക്കാതെ ഭയപ്പെട്ട് നിന്റെ പട പാഞ്ഞ് ശിബിരത്തിൽക്കടന്നു. ഞാനും ഭീഷ്മനും ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: 'യോദ്ധാക്കളെ, മടങ്ങിവരിൻ! ഇത് രാക്ഷസന്റെ മായയാണ്. ഭയപ്പെടേണ്ട. പൊരുതുവിൻ! വരുവിൻ! ഇത് ഘടോൽക്കചന്റെ മായയാണ്.' ഇങ്ങനെ വിളിച്ചുപറഞ്ഞതുകൊണ്ടൊന്നും യാതൊരു പ്രയോജനവുമുണ്ടായില്ല. അവർ പേടിച്ചുവിറച്ചു സ്തംഭിച്ചുപോയിരുന്ന ഞങ്ങൾ വിളിച്ചിട്ടൊന്നും അവർ നില്ക്കുകയോ മടങ്ങിവരികയോ ഉണ്ടായില്ല. ഭവാന്റെ കൂട്ടർ ഓടുന്നതു കണ്ട് ജയം നേടിയ പാണ്ഡവന്മാർ ഹർഷംകൊണ്ട് ഘടോൽക്കചനോടുകൂടി സിംഹനാദം മുഴക്കി. ശംഖും പെരുമ്പറയും മുഴക്കി ആർത്തു. ദുരാത്മാവായ ഹൈഡിംബൻ ഭവാന്റെ പടയെ ഇപ്രകാരം ഓടിച്ചു. സൂര്യാസ്തമയമായതോടുകൂടി അങ്ങയുടെ പട ശിഥിലമായിപ്പോയി."

**95. ഭഗദത്തയുദ്ധം** – സഞ്ജയൻ പറഞ്ഞു: ആ ഭയങ്കരമായ കൂക്കിവിളിയിൽ വിഷമിച്ച് ദുര്യോധനൻ ഗാംഗേയന്റെ മുമ്പിൽ വിനയത്തോടെ ചെന്ന് ഉണ്ടായ സംഭവങ്ങളൊക്കെ പിതാമഹനോട് ഉണർത്തിക്കുവാൻ തുടങ്ങി. ഘടോൽകചന്റെ വിജയവും, തന്റെ തോൽമയും ആ ദുർദ്ധർഷൻ നെടുവീർപ്പിട്ട് കുരുപിതാമഹനോടു പറഞ്ഞു: –കൃഷ്ണനെ പാണ്ഡവന്മാരെന്നപോലെ ഭവാനെ ഞങ്ങൾ ആശ്രയിച്ച്, ഘോരമായ യുദ്ധം ഞാൻ പാണ്ഡവന്മാരോട് ആരംഭിച്ചു. എനിക്ക് പതിനൊന്ന് അക്ഷൗഹിണി സൈന്യങ്ങളുണ്ട്. അവരെല്ലാം എന്നോടൊപ്പം ഭവാന്റെ ആജ്ഞയ്ക്കുകീഴിൽ നില്ക്കുന്നു. അങ്ങനെയുള്ള എന്നെ, ഭീമസേനൻ തുടങ്ങിയവർ ഘടോൽക്കചനെ അവലംബിച്ചു പോരിൽ തോല്പിച്ചു വിട്ടു. ശുഷ്കമായ വൃക്ഷത്തെ അഗ്നിയെന്നവിധം ആ സംഭവം എന്റെ ദേഹത്തെ ദഹിപ്പിക്കുന്നു. എന്നാൽ, ഭവാന്റെ പ്രസാദത്താൽ എനിക്ക് ഒരു മോഹമുണ്ട്. ആ ദുർദ്ധർഷനായ രാക്ഷസനെ എനിക്ക് കൊല്ലാൻ ഒരാഗ്രഹമുണ്ട്. ഭവാൻ അതിന്ന് എന്നെ സഹായിക്കണം.' ഇപ്രകാരം രാജാവു പറഞ്ഞതുകേട്ട് ശാന്തനവനായ ഭീഷ്മൻ ദുര്യോധനനോട് ഇപ്രകാരം പറഞ്ഞു: 'രാജാവേ, ഞാൻ നിന്നോടു പറയുന്ന വാക്ക് കേൾക്കുക. ഉണ്ണീ, നീ നില്ക്കേണ്ടതെങ്ങനെയാണെന്ന് ഞാൻ പറയാം. ഒരു രാജപുത്രനായ നീ നിന്റെ ധർമ്മത്തെ കാത്ത്, നിന്നെ കാത്ത് പോരിൽ യുദ്ധം ചെയ്യണം. നീ നിത്യവും ധർമ്മജനോട് യുദ്ധം ചെയ്യുക. ജിഷ്ണുവിനോടും, യമന്മാരോടും, ഭീമനോടും യുദ്ധം ചെയ്യുക. രാജാവ് രാജാവിനോട് യുദ്ധംചെയ്യണം എന്നതാണ് രാജനീതി. ഞാനും, ദ്രോണനും, കൃപനും, ദ്രൗണിയും, കൃതവർമ്മാവും, ശല്യനും, യൂപധ്വജനും, വികർണ്ണനും ദുശ്ശാസനാദികളായ നിന്റെ മറ്റു സഹോദരന്മാരും നിനക്കുവേണ്ടി ആ ശക്തനായ രാക്ഷസനോട് പൊരുതാം.

നിനക്ക് ആ ക്രൂരനായ രക്ഷസ്സിൽ ഭയങ്കരമായ പകയുണ്ടെങ്കിൽ ഭഗദത്ത രാജാവു പോകട്ടെ, അവനുമായി പൊരുതുവാൻ. അവൻ പോരിൽ ദേവേന്ദ്രസന്നിഭനാണ്' എന്നു പറഞ്ഞ് രാജാവായ ഭഗദത്തനോട് ദുര്യോധനന്റെ മുമ്പിൽവച്ച് വാക്യവിശാരദനായ ഭീഷ്മൻ പറഞ്ഞു: പോരിൽ ഗർവ്വുള്ളവനായ ഹൈഡിംബനോട് ഭവാൻ ചെന്നെതിർക്കുക! ധനുർദ്ധരന്മാരൊക്കെ കണ്ടുനില്ക്കെ ഭവാൻ അവനോട് ഒരുങ്ങി തടുക്കുക. പണ്ട് ഇന്ദ്രൻ കാരകനോടെന്നപോലെ ഭവാൻ ക്രൂരനായ ആ രാക്ഷസനെ കൊല്ലുക! ദിവ്യാസ്ത്രവും വിക്രമവും ഭവാന് വേണ്ടുവോളമുണ്ട്. പണ്ട് ഭവാൻ പല ദാനവന്മാരോടും എതിർത്ത് ജയിച്ചവനാണല്ലോ. അവനോട് പോരാടുവാൻ നീ ശക്തനാണ്. സ്വബലത്താൽ ഉയർന്നവനായ ഭവാൻ അവനെ കൊല്ലുക!' ഇപ്രകാരം സേനാധിപനായ ഭീഷ്മൻ പറഞ്ഞ വാക്കുകേട്ട് അവൻ ശത്രുവിന്ന് അഭിമുഖമായിച്ചെന്ന് സിംഹനാദം പൊഴിച്ചു. കാർമേഘം പോലെ ഗർജ്ജിക്കുന്ന അവനെ കണ്ട ഉടനെ പാണ്ഡുസൈന്യത്തിലെ മഹാരഥന്മാർ അവനോട് ചൊടിച്ച് ചെന്നെതിർത്തു, ഭീമനും, സൗഭദ്രനും, ഘടോൽക്കചനും, പാഞ്ചാലീപുത്രന്മാരും, സത്യധൃതിയും, ക്ഷത്രദേവനും, ചേദിരാജാവും, വസുദേവനും, ദശാർണ്ണരാജാവും എതിർത്തു. ഭഗദത്ത്ൻ സുപ്രതീകം കയറി അവരോടെതിർത്തു. പിന്നെ, ഭയങ്കരമായ പോരാട്ടം ഘോരമായവിധം നടന്നു. കാലന്റെ പുരിയിൽ ജനങ്ങളെ വർദ്ധിപ്പിക്കുമാറ് പാർത്ഥന്മാരും ഭഗദത്തനുമായുള്ള പോരാട്ടം 'തകർത്തു.' രഥീന്ദ്രന്മാർ സകല ശക്തിയുമെടുത്തു മൂർച്ചകൂടിയ അമ്പുകളെയ്തു. തേര്, ആനകൾ എന്നിവയിൽ ശരങ്ങൾ ചെന്നുകൊണ്ടു. ആനക്കാർ നടത്തുന്ന മദംചാടുന്ന ആനകൾ പരസ്പരം ഭയംവിട്ട് പാഞ്ഞുകയറി എതിർത്തു. മദിച്ച് വാശിയോടുകൂടി കൊമ്പുകൊണ്ടു രണാങ്കണത്തിൽ പൊരുതുന്ന ആനകൾ പരസ്പരം പിളർന്നു, കൊമ്പുകൊണ്ടും, മുസലംകൊണ്ടും ഗജങ്ങളെ വീഴ്ത്തി. കുന്തം കൈയിൽവെച്ച് കുതിരപ്പുറത്തിരിക്കുന്നവർ രാമരാഞ്ചിതരായ വാജികളെ പരസ്പരം ഓടിച്ചു ചെന്നേറ്റു. കാലാൾവിട്ട് ശക്തി കൊണ്ടും, കോമരംകൊണ്ടും പ്രഹരിച്ച്, കാലാൾ നിലത്ത് നൂറും ആയിരവും വീണു. കർണ്ണനാളീക ബാണങ്ങൾ തേരിൽനിന്ന് എയ്യുന്ന രഥീന്ദ്രന്മാർ വീരന്മാരെ പരസ്പരം കൊന്ന് സിംഹനാദം മുഴക്കി.

രോമാഞ്ചം അഞ്ചുന്നവിധം അപ്രകാരം പോരുനടക്കുമ്പോൾ മഹേഷ്വാസനായ ഭഗദത്തൻ ഭീമനോട് ചെന്നേറ്റു. ഏഴു മാർഗ്ഗത്തിൽക്കൂടി മദമ്പാടൊലിക്കുന്ന മത്തഹസ്തിയാൽ, ചുറ്റും ചോലയൊലിക്കുന്ന മലയാലെന്നവിധം, സുപ്രതീകഗജത്തിന്റെ തലയിൽവാണ് അസംഖ്യം ബാണങ്ങളെ ചൊരിഞ്ഞ്, ഐരാവതം കയറിയ ഇന്ദ്രൻ മഴചൊരിയുന്ന വിധം ഭീമനെ ശരവർഷം കൊണ്ട് താഡിച്ചു. ഭീമൻ ചൊടിച്ച് അവന്റെ കാവല്ക്കാരായ നൂറിലധികം പേരെ ശരവൃഷ്ടികൊണ്ട് നശിപ്പിച്ചു. അവരെ കൊന്നതിൽ പ്രതാപവാനായ ഭഗദത്തൻ ഭീമസേനന്റെ തേരിന്റെ നേർക്ക് കുംഭിയെ വിട്ടു. അവൻ വിട്ട ആ ആന ഞാണിൽനിന്നു വിട്ട ബാണംപോലെ ഊക്കോടെ പാഞ്ഞ് ഭീമന്റെ നേരെ വന്നു. അവൻ വരുന്നതു കണ്ട് പാണ്ഡുസൈന്യത്തിലെ ഭീമൻ തുടങ്ങിയ മഹാരഥന്മാർ ശക്തിയോടെ അവനെ എതിർത്തു. സൗഭദ്രനും, കേകയന്മാരും, ദ്രൗപദേയന്മാരും, ശൂരനായ ദശാർണ്ണരാജാവും, ക്ഷത്രദേവനും, ചൈദ്യനും, ചിത്രകേതുവും ഭയപ്പെട്ടു പോയി. അവരെല്ലാവരും ദിവ്യങ്ങളും ഉത്തമങ്ങളുമായ അസ്ത്രങ്ങൾകാട്ടി ചൊടിച്ച് ആ ഒറ്റയാനായ ആനയോട് ഏറ്റ് അവനെ വളഞ്ഞു. അവരുടെയെല്ലാം അസംഖ്യം അമ്പുകളേറ്റ് ആ ഗജം, രക്തം ഒഴുകി, കലങ്ങിയ കാവിയും മനയോലയും ഒഴുകുന്ന വിചിത്രമായ മലയെന്നപോലെ പ്രശോഭിച്ചു.

ഉടനെതന്നെ ദശാർണ്ണരാജാവ് കുന്നൊക്കുന്ന ആനയിൽക്കയറി, ഭഗദത്തന്റെ ആനയോടെതിർക്കുവാൻ പാഞ്ഞുചെന്നു. പോരിൽ ആ ഗജം എത്തുന്ന സമയത്ത് ഗജപുംഗവനായ സുപ്രതീകം ആഴിയെ കരയെന്നപോലെ തടുത്തു.

വമ്പനായ ദശാർണ്ണന്റെ കൊമ്പൻ നിന്നതു കണ്ടപ്പോൾ 'നന്ന് നന്ന്' 'ഭേഷ് ഭേഷ്'-'പാണ്ഡവസൈന്യത്തിൽനിന്നു ശബ്ദം പൊങ്ങി. ഉടനെ പ്രാക്ജ്യോതിഷൻ പതിന്നാലു തോമരങ്ങൾ ചൊടിച്ച് ആ ഗജത്തിന്റെനേരെ അയച്ചു. ദേഹം മറയ്ക്കുന്ന പൊന്നണിഞ്ഞ ചട്ടയെ പിളർന്ന് സർപ്പങ്ങൾ പുറ്റിൽ എന്നവിധം കയറി. ഗാഢമായ വേധംകൊണ്ട് ആ ഗജം ഉഴന്നു. അതിന്റെ മദംപാടും പോയി. അതു ശൗര്യംകെട്ട് ഊക്കോടെ അലറിപ്പാഞ്ഞു. പോകുന്ന പോക്കിൽ തങ്ങളുടെ സൈന്യങ്ങളെ ചവിട്ടി ചമ്മന്തിയാക്കി. ആ ഗജം തോറ്റ് ഓടിയപ്പോൾ പാണ്ഡവസൈന്യത്തിലെ മഹാരഥന്മാർ ഉച്ചത്തിലലറി പോരിന്നു നിന്നു. പിന്നെ ഭീമനെ മുമ്പാക്കി ഭഗദത്തനുമായി എതിർത്ത് പല ബാണങ്ങളും നാനാതരം ശസ്ത്രങ്ങളും അവർ ചൊടിച്ച് അടുക്കുമ്പോൾ വർഷിച്ച ഘോരമായ ആരവം കേട്ട് അമർഷംപൂണ്ട് ഒട്ടും ഭയംകൂടാതെ മഹേഷ്വാസനായ ഭഗദത്തൻ തന്റെ ദന്തിയെ ഓടിച്ചു. തോട്ടി, അംഗുഷ്ഠം ഇവകൊണ്ട് കൂട്ടിവിട്ട ആ ഗജോത്തമൻ ആ പോരിൽ സുവർത്തകാനലപ്രായനായി ഭവിച്ചു. തേർക്കൂട്ടവും, ആനക്കൂട്ടവും, കുതിരപ്പടയും, കാലാൾപ്പടയുമൊക്കെ നൂറും ആയിരവും മർദ്ദിച്ച് അങ്ങുമിങ്ങും പാഞ്ഞ് ആ ഗജം ചതച്ചുവിട്ടു. ആ ഗജേന്ദ്രൻ ഇളക്കുന്ന പാണ്ഡവപ്പട തീയിലിട്ട കോൽപോലെ ചുരുങ്ങിപ്പോയി. ധീമാനായ പ്രാക്ജ്യോതിഷന്റെ ബലം ഭഞ്ജിച്ചതായിക്കണ്ടപ്പോൾ ദീപ്താനനനും ദീപ്തദൃഷ്ടിയും, പരുഷനും വികടനുമായ ഘടോൽക്കചൻ ക്രുദ്ധനായി ഭഗദത്തനോട് പാഞ്ഞേറ്റു, ഭീഷണമായ ആകൃതിയോടുകൂടി രോഷത്താൽ ജ്വലിക്കുന്ന അവൻ കുന്നുപോലും പിളർക്കുവാൻപോന്ന മിന്നുന്ന ശൂലം കൈയിലെടുത്ത് ആനയെ കൊല്ലുവാൻ ഊക്കോടെ പാട്ടിവിട്ടു. ചുറ്റും തീപ്പൊരി ചിന്നുമാറ് അതു ചീറിപ്പാഞ്ഞു. അത് എത്തുന്നതായിക്കണ്ട് പ്രാക്ജ്യോതിഷരാജാവ് ഭയങ്കരവും തീക്ഷ്ണവുമായ അർധ ചന്ദ്രംവിട്ട് ആ ശൂലത്തെ അറുത്തു. പൊന്നുകെട്ടിച്ച ആ ശൂലം രണ്ടു ഖണ്ഡമായി തെറിച്ചു. അഭ്രത്തിൽ ഇന്ദ്രൻവിട്ട ഇടിത്തീപോലെ രണ്ടു കഷണമായി ആ ശൂലം വീണപ്പോൾ പൊന്നുംതണ്ടുള്ളതും തീജ്ജ്വാലയ്ക്കൊത്തതുമായ വലിയ വേലെടുത്ത് അത് രാക്ഷസങ്കൽ ചാട്ടി നിൽക്കൂ! നിൽക്കൂ! എന്നു പറഞ്ഞു. ഇടിത്തീപോലെ അത് ആകാശത്തിൽ എത്തുന്നതു കണ്ട് അതു ചാടിപ്പിടിച്ച് ആ രാക്ഷസൻ ഭയങ്കരമായി പെട്ടെന്ന് അലറി. അവൻ അതു മുട്ടിന്മേൽവെച്ച് ഒടിച്ചുകളഞ്ഞു. രാജാവു കണ്ടുനില്ക്കെ ഈ അത്ഭുതകൃത്യം എല്ലാവരേയും ആശ്ചര്യപ്പെടുത്തി. ഇതു കണ്ട് വാനിൽനില്ക്കുന്ന ഗന്ധർവ്വതാപസന്മാരും ദേവന്മാരും കൂടി അത്ഭുതപ്പെട്ടു. ഭീമൻ തുടങ്ങിയ പാണ്ഡവന്മാർ ഇതു കണ്ട് 'ഭേഷ്! ഭേഷ്! എന്ന് അഭിനന്ദിച്ചാർത്ത് ഭൂമി മുഴുവൻ ശബ്ദമയമാക്കി.

പ്രഹൃഷ്ടരായ മഹാത്മാക്കൾ ആർത്തതായി കേട്ടപ്പോൾ മഹേഷ്വാസനായ ഭഗദത്തൻ പൊറുത്തില്ല. ഇന്ദ്രാശനിപ്രഭമായ വലിയ വില്ലെടുത്ത് ഉലച്ച് വേഗത്തിൽ പാണ്ഡുസൈന്യരഥീന്ദ്രന്മാരെ തർജ്ജനം ചെയ്തു. കൂർത്ത് അഗ്നിപോലെയുള്ള ഘോരമായ നാരാചങ്ങൾ ചൊരിഞ്ഞു. അവൻ ഒരമ്പ് ഭീമനിലും ഒമ്പതമ്പ് രാക്ഷസനിലും എയ്തു. അഭിമന്യുവിൽ മൂന്നും കേകയന്മാരിൽ അഞ്ചും അമ്പുകൾ എയ്തു. വേണ്ടുവോളം വലിച്ച് എയ്ത മൂർച്ചകൂടിയ ശരങ്ങളാൽ പോരിൽ ക്ഷത്രദേവന്റെ വലംകൈ പിളർന്നു. ഉടനെ അവന്റെ അമ്പോടുകൂടിയ വില്ല് നിലത്തുവീണു. അഞ്ചമ്പുകൊണ്ട് അവൻ പാഞ്ചാലീപുത്രന്മാരെ അഞ്ചുപേരെയും എയ്തു. ക്രോധത്താൽ അവൻ ഭീമന്റെ നാല് അശ്വങ്ങളേയും കൊന്നു. മൂന്നമ്പുകൊണ്ട് അവൻ സിംഹകേതുവും കൊയ്ത് അറുത്തു, വേറെ മൂന്നമ്പുകൊണ്ട് സൂതനേയും പ്രഹരിച്ചു. ഭഗദത്തന്റെ ശരമേറ്റ സൂതനായ വിശോകൻ ആർത്തനായി ഉഴന്ന് തേർത്തട്ടിലിരുന്നുപോയി.

ഉടനെ വിരഥനായിത്തീർന്ന രഥിപുംഗവനായ ഭീമൻ ഗദ കൈയിലെടുത്ത് തേർത്തട്ടു വിട്ടു ചാടി. ശൃംഗമുള്ള അദ്രി പോലെ ഗദ പൊക്കി ശോഭിക്കുന്ന ഭീമനെക്കണ്ട് നിന്റെ കൂട്ടർക്ക് വലുതായ ഭയമുണ്ടായി.

ഈ സമയത്ത് കൃഷ്ണസാരഥിയായ പാർത്ഥൻ ചുറ്റും ശത്രുക്കളെ കൊന്നുകൊന്ന് അവിടെയെത്തി. അപ്പോൾ ഭീമനും, ഘടോൽക്കചനുംകൂടി ഭഗദത്തനോടു പൊരുതുന്ന രംഗ ത്തെത്തി. രഥിഭ്രാതാക്കൾ പൊരുതിനില്ക്കുന്നതായി പാണ്ഡ വൻ കണ്ടു. ഉടനെ അമ്പു വർഷിച്ചുകൊണ്ട് അവിടെ ഒരു പോരാട്ടം നടന്നു. അപ്പോൾ ദുര്യോധനരാജാവ് വെമ്പലോടു കൂടി ആന, തേര്, കുതിരക്കൂട്ടം എന്നിവയെ വിട്ടു. ആ കൗരവ മഹാസൈന്യം വന്നെത്തുന്നതായിക്കണ്ട് ശ്വേതവാഹനനായ ധനഞ്ജയൻ പാഞ്ഞ് എതിർത്തു. ഭഗദത്തൻ പോർക്കളത്തിൽ ആ ഗജത്താൽ പാണ്ഡവപ്പട മർദ്ദിച്ച് ധർമ്മപുത്രനുമായി പാഞ്ഞേറ്റു. ഭഗദത്തന് ആ യുദ്ധം ഘോരമായിത്തീർന്നു. ശസ്ത്രമേറിയ പാഞ്ചാല പാണ്ഡുകേകയന്മാരോട് ഭഗദത്തന്റെ ആ യുദ്ധം കനത്തതായിരുന്നു.

അപ്പോൾ കൃഷ്ണാർജ്ജുനന്മാരോട് ഇരാവാന്റെ വധത്തെ പ്പറ്റി ഭീമൻ നടന്നമാതിരി പറഞ്ഞുകേൾപ്പിച്ചു."

**96. എട്ടാം ദിവസത്തെ യുദ്ധാവസാനം –** സഞ്ജയൻ പറഞ്ഞു: "തന്റെ പുത്രനായ ഇരാവാൻ വധിക്കപ്പെട്ടതറിഞ്ഞ് കനത്ത ദുഃഖത്തോടെ പാമ്പിനെപ്പോലെ ചീറിക്കൊണ്ട് അർജ്ജുനൻ പോർക്കളത്തിൽനിന്ന് വാസുദേവനോട് ഇപ്രകാരം പറഞ്ഞു: 'പ്രാജ്ഞനായ വിദുരൻ പണ്ടു കണ്ടതാണ് ഈ സംഭവങ്ങളൊക്കെ. കുരുക്കൾക്കും പാണ്ഡവർക്കും ഘോര മായ നാശം സംഭവിക്കുമെന്ന് ആ മഹാത്മാവ് ധൃതരാഷ്ട്രരാ ജാവിനോടു പറഞ്ഞ്, ആപല്ക്കരമായ കാര്യങ്ങൾക്കൊരു ങ്ങുമ്പോൾ തടഞ്ഞു. പല വീരന്മാരേയും കുരുക്കൾ വധിച്ചു. യുദ്ധത്തിൽ ആ കുരുക്കളെ നമ്മളും വധിച്ചു. അർത്ഥത്തിന്നു വേണ്ടി ഈ കൊലകളൊക്കെ നടത്തിയത് കുത്സിതമാണ് അർത്ഥം ചീത്തയാണ്. അതിന്നുവേണ്ടി ക്ഷത്രനാശം നാം വരുത്തിയല്ലൊ! ജ്ഞാതികളെ കൊന്നിട്ട് എന്തിനു ധനം? ധന മില്ലാതെ ചത്താൽത്തന്നെ എന്തു ദോഷം? ഇതിലൊക്കെ നല്ലത് ധനംകൂടാതെ മരിക്കുന്നതാണ്. വന്നുചേരുന്ന ഈ ജ്ഞാതിവ ധംകൊണ്ട് എന്തു കിട്ടും? ദുര്യോധനന്റെ തെറ്റുകൊണ്ടും, ശ കുനിയുടെ പിഴകൊണ്ടും, കർണ്ണന്റെ ദുർമ്മന്ത്രംകൊണ്ടും ക്ഷത്രിയന്മാരൊക്കെ നശിച്ചൊടുങ്ങുന്നു! രാജാവ് എത്ര ബുദ്ധി പൂർവ്വമാണ് ദുര്യോധനനോട് പകുതി ഗ്രാമമോ അല്ലെങ്കിൽ അഞ്ചു ഗ്രാമമോ ഇരന്നതിനെപ്പറ്റി പകുതി നാടോ അഞ്ചു ഗ്രാമമോ തന്നാൽ എന്തായിരുന്നു ചേതം? ആ ദുർമ്മതി അതു ചെയ്തില്ല! ശൂരന്മാരായ ക്ഷത്രിയന്മാർ പടക്കളത്തിൽ ചത്തു കിടക്കുന്നത് മധുസൂദനാ! നീ കാണുന്നില്ലേ? ഇതു കണ്ട് ഞാൻ എന്നെത്തന്നെ നിന്ദിക്കുന്നു. ഈ ക്ഷത്രജീവിതം നിന്ദ്യംതന്നെ. ഞാൻ ഈ യുദ്ധത്തിൽ നിന്ന് പിൻവാങ്ങിയാൽ ജ്ഞാതികൾ എന്തുധരിക്കും. ഞാൻ പോരിൽ അശക്തനാണെന്ന് ക്ഷത്രിയ ന്മാർ ധരിക്കും, ജ്ഞാതികളെ കൊല്ലുന്നത് എനിക്കൊട്ടും ഇഷ്ട മായ കാര്യമല്ല. എന്തായാലും ഭാവൻ ധാർത്തരാഷ്ട്രപ്പടയി ലേക്ക് ഉടനേ തേർ തെളിച്ചാലും. അന്തമറ്റ ഈ പടക്കടൽ കൈകൾകൊണ്ടുതന്നെ ഞാൻ തുഴഞ്ഞു കടക്കട്ടെ. ഒട്ടും വിട്ടൊ ഴിക്കേണ്ട കാലമല്ലല്ലോ മധുസൂദനാ!–

ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ ശത്രുനാശനനായ കേശവൻ വായുവേഗമുള്ള ശ്വേതാശ്വങ്ങളെ നടത്തി. അപ്പോൾ നിന്റെ സൈന്യത്തിൽനിന്ന് ബഹളമായ ശബ്ദം പൊ ങ്ങി അമാവാസിയിൽ കാറ്റേറ്റു ക്ഷോഭിച്ച കടൽപോലെ ധാർത്ത രാഷ്ട്രസൈന്യത്തിൽ 'ഇരമ്പവും കമ്പവു' മുണ്ടായി. അപരാ ഹ്നത്തിൽ ഭയങ്കരമായ പോരാട്ടം നടന്നു. ഇടിവെട്ടുന്ന ഘോഷ ത്തോടെ ഭീഷ്മനും അർജ്ജുനനുമായി പോരാട്ടം നടന്നു.

അപ്പോൾ ഭവാന്റെ പുത്രന്മാർ ഭീമസേനന്റെ നേരെ പാഞ്ഞുചെന്നു. വസുക്കൾ ഇന്ദ്രനെയെന്നപോലെ അവർ ദ്രോണനെ ചുറ്റി നില്ക്കുകയായിരുന്നു. ഭീമനെക്കണ്ടതോടു കൂടി അവർ ഓടിച്ചെന്ന് ആ വൃകോദരനെ വളഞ്ഞു. പിന്നെ ശാന്തനവനായ ഭീഷ്മനും രഥിമുഖ്യനായ കൃപനും, ഭഗദത്തനും, സുശർമ്മാവും അർജ്ജുനന്റെ നേരെ പാഞ്ഞ് ഏറ്റു. ഹാർദ്ദിക്യ നും, ബാൽഹീകനും സാത്യകിയോട് ഏറ്റു. അംബഷ്ഠകക്ഷി തിപൻ അഭിമന്യുവിനോടും, ഏറ്റു. മറ്റുള്ളവർ മറ്റ് മഹാരഥന്മാ രുമായും ഏററുമുട്ടി. പിന്നെ ഘോരാകാരവും ഭയങ്കരവുമായ പോരാട്ടം നടന്നു. ഭവാന്റെ മക്കളെ കണ്ടതോടുകൂടി ഭീമസേ നന്റെ ക്രോധം, ഹവിസ്സാൽ അഗ്നി എന്നവിധം ആളിക്കത്തി. ഭവാ ന്റെ മക്കൾ പാണ്ഡവന്മാരെ ശരംകൊണ്ട് പർവ്വതത്തെ മഴക്കാ റുകൾ എന്നപോലെ മൂടി. ഭവാന്റെ മക്കൾ പല മട്ടിൽ എയ്തു മൂടുമ്പോൾ വീരനായ ഭീമൻ ചിറിനക്കി ചുണ്ടുനനച്ച് പുലിയെപ്പോലെ ഗർവ്വോടുകൂടി വ്യൂഢോരസ്കനെ മൂർച്ചകൂടിയ ഒരു കത്തിയമ്പുകൊണ്ട് വീഴ്ത്തി. അവൻ അപ്പോൾ മരിച്ചു. ഊട്ടി മൂർച്ചകൂട്ടിയ മറ്റൊരു ഭല്ലം അയച്ച് സിംഹം ക്ഷുദ്രമായ മൃഗ ത്തെയെന്നപോലെ കുണ്ഡലിയെ വീഴ്ത്തി. ഊട്ടി മൂർച്ചകൂട്ടിയ നല്ല ബാണങ്ങളെടുത്ത്, നിന്റെ മക്കളോട് വേഗത്തിൽ എയ്തു ഉറച്ച വില്ലുള്ളവനായ ഭീമൻ എയ്യുന്ന ശരങ്ങൾ രഥികളായ നിന്റെ മക്കളെ തേരിൽനിന്ന് വീഴ്ത്തി. കുണ്ഡഭേദി, അനാധൃഷ്ടി, വൈരാടൻ, ദീർഘലോചനൻ, സുബാഹു, ദീർഘബാഹു, കന കധ്വജൻ ഇവരെയൊക്കെ ഭീമൻ വീഴ്ത്തി. ആ വീരന്മാർ തേരിൽനിന്ന് വീഴുമ്പോൾ, വസന്തത്തിൽ പൂത്ത തേന്മാവുകൾ വീഴുന്ന വിധം ശോഭിച്ചു. ഉടനെ പരിഭ്രമിച്ചു ഭയപ്പെട്ട് അങ്ങയുടെ ശേഷിച്ച മക്കൾ ഓടിപ്പോയി. ശക്തനായ ഭീമൻ കാലൻത ന്നെയാണെന്ന് അവർക്കു തോന്നിപ്പോയി. അങ്ങയുടെ മക്കളെ ചുട്ടുപൊട്ടിക്കുന്ന ആ വീരനെ ദ്രോണൻ മഴകൊണ്ട് അദ്രിയെ എന്നപോലെ ശരവർഷം ചൊരിഞ്ഞുകൊണ്ടു നിന്നു. എന്നാൽ കുന്തീപുത്രന്റെ പൗരുഷം അത്ഭുതജനകമായിരുന്നു. ദ്രോണൻ കിണഞ്ഞു തടുത്തിട്ടും ഭീമൻ നിന്റെ മക്കളെ കൊല്ലുകതന്നെ ചെയ്തു. ലോകർ അതിൽ അത്ഭുതപ്പെട്ടുപോയി. ആകാ ശത്തുനിന്ന് ചൊരിയുന്ന വർഷം കാളക്കൂറ്റൻ കൊള്ളുന്നതു പോലെ ദ്രോണൻ ചൊരിയുന്ന ശരപാതം അവൻ ഏറ്റു. അതിൽ അത്യത്ഭുതമായ ഒരു കാര്യം വൃകോദരൻ ചെയ്തു. നിന്റെ മക്കളെ കൊല്ലുന്നതോടൊപ്പം തന്നെ ദ്രോണനെ തടുക്കുകയും ചെയ്തു. ആ ഫൽഗുനാഗ്രജൻ നിന്റെ മക്കളിൽ ഒരു നല്ല കളി യാണു കളിച്ചത്. മാൻകൂട്ടത്തിൽ ചുററുന്ന ഊക്കൻ പുലി പോലെ ചെന്നായ പശുക്കൂട്ടത്തിൽക്കടന്ന് കൂട്ടം ചിന്നിക്കുന്ന മാതിരി പോരിൽ ചൊടിച്ച് നിന്റെ മക്കളെയൊക്കെ വൃകോദരൻ പറപ്പിച്ചു.

ഭീഷ്മൻ, പ്രാക്ജ്യോതിഷൻ, കൃപൻ എന്നീ മഹാരഥന്മാർ പോരിൽ ശക്തനായ സവ്യസാചിയെ തടുത്തു. ആ മഹാരഥൻ അവരുടെ അസ്ത്രംകൊണ്ടു തടുത്തു. നിന്റെ സൈന്യത്തിലെ വീരന്മാരെയൊക്കെ അന്തകന്റെ ആലയത്തിൽ എത്തിച്ചു. സൗഭ ദ്രൻ പ്രസിദ്ധനായ അംബഷ്ഠരാജാവിനെ, രഥീന്ദ്രനെ, ശരങ്ങ ളാൽ വിരഥനാക്കിവിട്ടു. യശസ്വിയായ സൗഭദ്രൻ എയ്ത തേർ പൊക്കിവിട്ട അംബഷ്ഠരാജാവ് തേരു വിട്ടു പെട്ടെന്ന് ചാടി. മഹാ ത്മാവായ സൗഭദ്രന്റെ നേരെ വാളെടുത്ത് വീശിയെറിഞ്ഞ്, ഹാർദ്ദിക്യന്റെ തേർത്തട്ടിൽ പൊത്തിപ്പിടിച്ചു കയറി. യുദ്ധവിദ ഗ്ദ്ധനും ശത്രുകർശനനുമായ സൗഭദ്രൻ അടുത്തെത്തുന്ന വാൾ ലാഘവത്താൽ പാട്ടിലാക്കി, പോരിൽ സൗഭദ്രൻ ആ വാള് പാഴാ ക്കിവിട്ടതുകണ്ട് 'ഭേഷ് ഭേഷ്' എന്ന് സൈനികർ ആർപ്പുവിളിച്ചു.

ധൃഷ്ടദ്യുമ്നൻ തുടങ്ങിയ മറ്റുള്ളവർ നിന്റെ ഭടന്മാരുമായി പൊരുതി. നിന്റെ ഭടന്മാരും പാണ്ഡവപ്രധാനികളുമായി പോരാ ടി. നിന്റെ കൂട്ടരും ശത്രുക്കളും തമ്മിൽ ഘോഷമായി, ദൃഢ മായി അവർ പരസ്പരം ദുഷ്കരക്രിയചെയ്തു കൊന്നു. മുടി ചുറ്റിപ്പിടിച്ച് ശൂരമാനികളായ അവർ നഖം, പല്ല്, മുഷ്ടി, മുട്ട് ഇവ കൊണ്ട് പൊരുതി. കൈത്തലം, വാൾ, കൈത്തണ്ട ഇവയാലും ഉറപ്പോടെ തരംനോക്കി പ്രഹരിച്ചു പരസ്പരം കൊന്നുവിട്ടു. ബഹളമായ പോരിൽ ശത്രുമിത്രങ്ങളെ തിരിച്ചറിയാതായി. അച്ഛൻ മകനെ കൊന്നു. മകൻ അച്ഛനെ കൊന്നു. എല്ലാം കൂടി ക്കലമ്പി തിരിച്ചറിയാത്ത മട്ടിൽ വീരന്മാർ പരസ്പരം പോരാടി.

പോരാട്ടത്തിൽ പൊന്നണിഞ്ഞ നല്ല വില്ലുകളും, മന്നവന്മാ രുടെ ആവനാഴികളും യുദ്ധക്കളത്തിൽ ചിതറിക്കിടന്നു.

പൊൻകെട്ടുകളും, വെള്ളിക്കെട്ടുകളുമുള്ള തീക്ഷ്ണങ്ങളായ ശരങ്ങൾ ഉറകൾ വിട്ട പാമ്പുകൾപോലെ ശോഭിച്ചു. ആനക്കൊമ്പു പിടിയുള്ള പൊന്നുകെട്ടിച്ച വാളുകളും, പൊന്നണിഞ്ഞ പരിചകളും, ചിന്നിക്കിടന്നു. പൊന്നുകെട്ടിച്ച കുന്തങ്ങളും, പൊന്നണിഞ്ഞ പട്ടസങ്ങളും, ഋഷ്ടികളും, മിന്നുന്ന വേലുകളും, സുസന്നാഹങ്ങളും, കനത്ത മുസലങ്ങളും യുദ്ധക്കളത്തിൽ ചിതറിക്കിടന്നു: പലമാതിരി വില്ലുകളും, പലമട്ടിലുള്ള കുടകളും, വെൺചാമരങ്ങളും, നാനാമട്ടിലുള്ള ശസ്ത്രങ്ങളേന്തിയ മാനവന്മാരും ചിന്നിക്കിടന്നു. ശസ്ത്രങ്ങൾ ഏന്തി വീണുകിടക്കുന്ന രാജാക്കന്മാർ മരിച്ചവരാണെങ്കിലും ആ മഹാരഥന്മാർജീവിക്കുന്നുണ്ടെന്ന് കണ്ടാൽ തോന്നിപ്പോകും. ഗദകൊണ്ട് ദേഹംമുറിഞ്ഞും. മുസലപ്രഹരംകൊണ്ട് തലപൊട്ടിയും, ഗജങ്ങളും, കുതിരകളും, രഥചക്രങ്ങളും കയറി വീഴ്ത്തപ്പെടുന്നവരുമായ മന്നവന്മാർ മന്നിൽ കിടക്കുന്നു. ആന ചത്ത് നിരന്നുകിടക്കുന്നു. ചത്ത കുതിരകളും, കാലാൾകളും ആനകളും പരന്നുചിന്നി മലയാൽ ഭൂമി എന്നപോലെ മൂടപ്പെട്ടുകാണുന്നു. പോരിൽ വീണ വേൽ, ഋഷ്ടി, തോമരം, വാൾ, പട്ടസം, പ്രാസം, ഇരുമ്പുകുന്തം, വെണ്മഴു, പരിഘം, ഭിണ്ഡിപാലങ്ങൾ, ശതഘ്നി, ശസ്ത്രമേറ്റ് അറ്റ ശരീരങ്ങൾ ഇവയാൽ മന്നിടം ചിന്നിക്കിടക്കുന്നതായിക്കണ്ടു. ശബ്ദംനിന്നവർ, അല്പാല്പം ഞരങ്ങുന്നവർ, ചോരകൊണ്ട് നനഞ്ഞവർ, ചത്തുവീണവർ എന്നിവരെക്കൊണ്ടു പോർക്കളം ചിന്നിമിന്നി, കേയൂരമിട്ടും, ചന്ദനംതേച്ചുമുള്ള കൈകൾ, ആനയുടെ തുമ്പിക്കരംപോലുള്ള വീരന്മാരുടെ തുടകൾ, ചൂഡാമണികൾ ചാർത്തിയ കുണ്ഡലാഞ്ചിതമായ ശിരസ്സുകൾ, വൃക്ഷഭാക്ഷന്മാരായ ധീരന്മാരുടെ ഇത്തരം അറ്റുതെറിച്ച അവയവങ്ങൾകൊണ്ട് പാരിടം ശോഭിച്ചു. പൊന്നുകൊണ്ടുള്ള ചട്ടകൾ ചോരയണിഞ്ഞ് ജ്വാലനിന്ന തീക്കനലുകൾപോലെ മന്നിടം ശോഭിച്ചു. താഴെ വീണുകിടക്കുന്ന ആവനാഴികൾ, വില്ലുകൾ, പൊന്നുകെട്ടിച്ച അമ്പുകൾ എന്നിവ ചിന്നിക്കിടന്നു. കിങ്ങിണിച്ചാർത്തുമായി എല്ലാമുടഞ്ഞ തേരുകൾ, ശരങ്ങൾ, പുളഞ്ഞുകൊണ്ട് നാവു പുറത്തേക്കു തളളി ചത്തുകിടക്കുന്ന കുതിരകൾ, അനുകർഷം, കൊടിക്കൂറ, ഉപസംഗം, ധ്വജങ്ങൾ എന്നിവയും വീരന്മാരുടെ വെള്ളശ്ശംഖുകളും, അററു വീണുകിടക്കുന്ന തുമ്പിക്കൈകളും, വീണുകിടക്കുന്ന ആനകളും എന്നിവകൊണ്ട് മന്നിടം മിന്നിത്തിളങ്ങി. ഇങ്ങനെ പലതരത്തിൽ ചിന്നിമിന്നിത്തിളങ്ങുന്ന ഈ ഭൂമി നാനാലങ്കാരനിരയാൽ ചമഞ്ഞൊരുങ്ങിയ അംഗനയെന്നപോലെ പ്രശോഭിച്ചു, പ്രാസംതറച്ചു വീണ്, വേദനിച്ചു പിടയുന്ന, അവശരായ, മൃതപ്രായരായ ആനകൾ ചോരയൊലിച്ചു കിടക്കുന്നു. തുമ്പികളാൽ ജലശീകരംവിട്ട് വീണുകിടക്കുന്ന ആനകളാൽ ചെഞ്ചോലയൊഴുകുന്ന മലകളാലെന്നപോലെ മന്നിടം ശോഭിച്ചു. പല വർണ്ണത്തിലുള്ള കൊമ്പന്മാർ, മേൽവിരിപ്പുകൾ, വൈഡൂര്യത്തണ്ടുള്ള തോട്ടികൾ, ആനകളുടെ മണികൾ എന്നിവയൊക്കെ ഭൂമിയിൽ അങ്ങുമിങ്ങും വീണുകിടന്നു. തോട്ടികൾകൊണ്ട് പിളർക്കപ്പെട്ട കംബളങ്ങൾ, മാൻത്തോലുകൾ, ചിത്രങ്ങളായ കണ്ഠാലങ്കാരങ്ങൾ, പൊന്നിൻചങ്ങലകൾ, പലതരം തകർന്ന യന്ത്രങ്ങൾ, പൊന്നണിഞ്ഞ തോമരങ്ങൾ, അശ്വങ്ങളുടെ ഖുരാഘാതംകൊണ്ട് പൊങ്ങിയ പൊടിപററിയ അററ ചട്ടകൾ, സാദികളുടെ അററുവീണതുംഅംഗദമണിഞ്ഞതുമായ ഭുജങ്ങൾ, തെളിഞ്ഞ തീക്ഷ്ണമായ പ്രാസങ്ങൾ, തെളിവേറിയ ഋഷ്ടികൾ, ചിത്രമായ തലപ്പാവുകൾ എന്നിവയൊക്കെ അങ്ങുമിങ്ങും ചിതറിക്കിടന്നു. സുവർണ്ണാഞ്ചിതമായ ചിത്രബാണങ്ങൾ, അശ്വങ്ങളുടെ രംഗരോമവിരിപ്പുകൾ, രാജാക്കന്മാരുടെ വിചിത്രവും അനർഘവുമായ ചൂഡാമണികൾ, താമരപോലെയും പൂർണ്ണചന്ദ്രനെപ്പോലെയും ശോഭിക്കുന്ന അറ്റമുഖങ്ങൾ, മീശ പിരിച്ചുവെച്ച് അഴകേറിയ വീരന്മാരുടെ മുഖങ്ങൾ, പൊൻകുണ്ഡലങ്ങളാൽ ശോഭിക്കുന്ന മുഖങ്ങൾ , എന്നിവകൊണ്ട് മിന്നുന്ന പാരിടം ഗ്രഹങ്ങൾകൊണ്ടും നക്ഷത്രങ്ങൾകൊണ്ടും ശബളമായ ആകാശംപോലെ ശോഭിച്ചു.

ഇപ്രകാരം ആ സൈന്യങ്ങൾ രണ്ടും മർദ്ദിക്കപ്പെട്ടു. നിന്റെ കൂട്ടരും പാണ്ഡവരും തമ്മിൽ നടന്ന പോരാട്ടത്തിൽ കേടററവകളൊക്കെ ഉടഞ്ഞുതകർന്ന് ഇമ്മട്ടിലായിത്തീർന്നു. രാത്രിയായതോടുകൂടി തങ്ങളുടെ കൂട്ടുകാരേയും കാണാതായി, അതോടുകൂടി കുരുക്കളും പാണ്ഡവന്മാരും സൈന്യങ്ങളെ രജനിയുടെ മുഖം രൗദ്രവും ഭീഷണവുമായ സമയത്ത് പിൻവലിച്ചു. അവർ ഒപ്പം സൈന്യങ്ങളെ പിൻവലിച്ചതിന്നുശേഷം യഥാകാലം കൈനിലകളിൽ പ്രവേശിച്ചു."

**97. ദുര്യോധനവാക്യം** – സഞ്ജയൻ പറഞ്ഞു: "പിന്നെ ദുര്യോധനരാജാവും നിന്റെ പുത്രനായ ദുശ്ശാസനനും, ശകുനിയും, ദുർജ്ജയനായ കർണ്ണനും കൂടിച്ചേർന്ന് മന്ത്രാലോചനനടത്തി. അവരുടെ ആലോചന കൂട്ടത്തോടുകൂടി പാണ്ഡവന്മാരെ കൊല്ലേണ്ടത് എങ്ങനെയാണെന്നായിരുന്നു. അപ്പോൾ ദുര്യോധനൻ, കർണ്ണനോടും സൗബലനോടുമായി ഇപ്രകാരം പറഞ്ഞു: 'ദ്രോണനും, ഭീഷ്മനും, കൃപനും, ശല്യനും, സൗമദത്തിയും പാർത്ഥരെ ബാധിക്കുന്നതായി ഞാൻ കാണുന്നില്ല. അവർ പാണ്ഡവന്മാരെ കൊല്ലാതിരിക്കുവാൻ ഞാൻ കാരണമൊന്നും കാണുന്നില്ല. അവരെ കൊല്ലാത്തതുകൊണ്ടാണ് എന്റെ സൈന്യം ഇങ്ങനെ അനുനിമിഷം ക്ഷയിച്ചുകൊണ്ടിരിക്കുന്നത് അവരെ ഉടനെ കൊന്നില്ലെങ്കിൽ സൈന്യം നാമാവശേഷമാകും, ഹേ കർണ്ണാ! ഞാൻ ക്ഷീണബലനും ക്ഷീണാസ്ത്രനുമായിരിക്കുന്നു. വാനവർക്കുപോലും അവദ്ധ്യന്മാരായ പാണ്ഡവന്മാർ വെന്നതുകൊണ്ട് ഞാൻ പേരിൽ എങ്ങനെയാണ് ആ ശൂരന്മാരോട് ഏല്ക്കേണ്ടത് എന്ന സംശയത്തിൽ പെട്ടുപോയിരിക്കുന്നു.' ഇതു കേട്ട് സൂതപുത്രൻ രാജാവിനോടു പറഞ്ഞു: 'ഹേ, ഭരതശ്രേഷ്ഠാ! ഭവാൻ ദുഃഖിക്കേണ്ട. ഭവാന്റെ ഇഷ്ടം ഞാൻ ചെയ്യുവാൻ തയ്യാറാണ്. വേഗം ഈ മഹായുദ്ധത്തിൽനിന്നു ഭീഷ്മൻ പിന്മാറട്ടെ. ഗാംഗേയൻ ശസ്ത്രംവെച്ച് ഒഴിച്ചാൽ സർവ്വസോമകന്മാരോടുംകൂടിയ പാർത്ഥന്മാരെ പോരിൽ ഭീഷ്മൻ കണ്ടുനില്ക്കെ ഞാൻ ജയിക്കുന്നതാണ്. ഈ പറഞ്ഞത് സത്യമാണ്. പാണ്ഡവന്മാരിൽ ഭീഷ്മൻ എപ്പോഴും കരുണകാണിക്കുകയാണ്. ആ മഹാരഥനെ വെല്ലുവാൻ നദീസുതൻ പോരാ. ഭീഷ്മൻ പോരിൽ ഗർവ്വുള്ളവനും എപ്പോഴും സമരത്തിൽ പ്രിയമുള്ളവനുമാണ്. നന്നായി യുദ്ധംചെയ്യുന്ന യോഗ്യന്മാരെ അഭിനന്ദിച്ചു പോരാടുന്നവനാണ്. ആ നിലയ്ക്ക് താതാ! അവൻ പാണ്ഡവന്മാരെ പോരിൽ ജയിക്കുക എന്നത് ഉണ്ടാവുകയില്ല. ഭവാൻ ഉടനെതന്നെ ഭീഷ്മൻ ഇരിക്കുന്ന ശിബിരത്തിൽച്ചെന്ന് ആ വൃദ്ധനെ മാനിച്ച് ശസ്ത്രം വെപ്പിക്കുകയാണു വേണ്ടത്. ഭീഷ്മൻ ശസ്ത്രം വെച്ചാൽ പാണ്ഡവന്മാർ ഹതരാകുന്നത് ഭവാനു കാണാം. ഞാൻ ഒരുത്തൻ മതി സുഹൃത്തുക്കളോടും ബന്ധുബലത്തോടും കൂടിയ അവരെയൊക്കെ കൊന്നുകളയുവാൻ.' ഇപ്രകാരം കർണ്ണൻ പറഞ്ഞപ്പോൾ ഭവാന്റെ പുത്രനായ സുയോധനൻ അനുജനായ ദുശ്ശാസനനോട് ഇപ്രകാരം പറഞ്ഞു: 'എടോ ദുശ്ശാസനാ, ഉടനെ യാത്രയ്ക്കു വേണ്ട ഒരുക്കങ്ങളൊക്കെ ചെയ്യുക,' എന്നു പറഞ്ഞതിന്നുശേഷം ദുര്യോധനൻ കർണ്ണനോടു പറഞ്ഞു: 'എടോ കർണ്ണാ, ദ്വിപദമുഖ്യനായ ഭീഷ്മനെ പോരിൽ സമ്മതിപ്പിച്ച് ഞാൻ ഉടനെ ഭവാന്റെ അരികെ തിരിച്ചെത്താം. ഭീഷ്മൻ പിന്മാറിയാൽ പിന്നെ ഭവാൻ പോരിൽ പൊരുതുന്നതാണല്ലോ.'

ഉടനെതന്നെ ദുര്യോധനൻ സഹോദരന്മാരോടുകൂടി എഴുന്നേററു. ദേവന്മാരോടുകൂടിയ ഇന്ദ്രനെപ്പോലെ അനുജന്മാരോടുകൂടി ദുര്യോധനൻ യാത്രയായി. ആ നൃപശാർദ്ദൂലനെ അണിയിച്ച കുതിരയുടെ പുറത്ത് കയറുവാൻ ദുശ്ശാസനൻ അഭ്യർത്ഥിച്ചു. മകുടം, അംഗദം, കേയൂരം, ഹസ്താഭരണങ്ങൾ എന്നിവയണിഞ്ഞ ധാർത്തരാഷ്ട്രൻ കുതിരപ്പുറത്തു കയറി പോകുന്ന മാർഗ്ഗം പ്രശോഭിച്ചു. മഞ്ചട്ടിപ്പൂ നിറത്തോടും സ്വർണ്ണനിറത്തോടുംകൂടിയ, വിലയേറുന്ന ഗന്ധമുള്ള ചന്ദനം പൂശി നിർമ്മലമായ പട്ടുടുത്ത് സിംഹത്തെപ്പോലെ നടക്കുന്ന ആ രാജാവ് ആകാശത്ത് ശോഭയേറിയ അർക്കനെപ്പോലെ പ്രകാശിച്ചു. ഭീഷ്മന്റെ ശിബിരത്തിലേക്കു പോകുന്ന ആ രാജമുഖ്യനെ പോരിൽ പേരെടുത്ത ധന്വികൾ പിന്തുടർന്നു. വാസവനെ

വാനോർ എന്ന വിധം സഹോദരന്മാരും അവനെ ആനപ്പുറത്തും അശ്വത്തിന്മേലും കയറി പിൻതുടർന്നു. ശസ്ത്രധാരികളായ സുഹൃത്തുക്കളും രാജാവിന്റെ അംഗരക്ഷകരായി, ശക്രരക്ഷയ്ക്കായി അമരന്മാരെപ്പോലെ പിന്തുടർന്നു. കുരുക്കൾ പൂജിക്കുന്ന ആ കൗരവശ്രേഷ്ഠനായ രാജാവ് ഭീഷ്മന്റെ ശിബിരത്തിലേക്കു നടന്നു. ദക്ഷിണനായ രാജാവ് തന്റെ ശിക്ഷാദക്ഷവും ശത്രുഹരവും ആനത്തുമ്പിപോലുള്ളതുമായ തന്റെ ദക്ഷിണഹസ്തം ഉയർത്തി എല്ലായിടത്തുനിന്നും കൈകൂപ്പുന്ന മർത്ത്യരുടെ അഭിവാദ്യം സ്വീകരിച്ചു. പലരുടേയും മധുരമായ അഭിനന്ദന വാക്യങ്ങൾ കേട്ടും സൂതമാഗധന്മാർ വാഴ്ത്തുന്ന ഗാനം കേട്ടും സർവ്വരേയും സല്ക്കരിക്കുന്ന ആ സർവ്വലോകേശ്വരന്മാരുടെ ഈശ്വരൻ യാത്ര ചെയ്തു. പോകുന്ന വഴിനീളെ സുഗന്ധം പരത്തുന്ന എണ്ണ വീഴ്ത്തി കത്തിക്കുന്ന പൊൻവിളക്കുകൾ രാജാവിന്നു ചുറ്റും തെളിഞ്ഞു പ്രശോഭിച്ചു. ആ പൊൻവിളക്ക് ചുറ്റും മിന്നുന്ന നരേശ്വരൻ മഹാഗ്രഹം ചേർന്ന ചന്ദ്രനെപ്പോലെ ശോഭിച്ചു.

പൊന്നിൻതലപ്പാവ് വെച്ചവരും ദണ്ഡ് കൈയിലെടുത്തവരും ഝർഝരവാദ്യം മുഴക്കുന്നവരുമായ രാജകിങ്കരന്മാർ വഴിയിൽ നിന്നു ജനങ്ങളെ മാറ്റി. രാജാവ് മെല്ലെ ഭീഷ്മന്റെ ശിബിരത്തിലെത്തി. കുതിരപ്പുറത്തുനിന്നിറങ്ങി ഭീഷ്മന്റെ അടുത്തെത്തി. ഭീഷ്മന്റെ പാദത്തിൽ കുമ്പിട്ട്, മേൽവിരിപ്പുള്ള സർവ്വതോഭദ്രമായ സ്വർണ്ണപീഠത്തിലിരുന്നു. കൈകൂപ്പിത്തൊഴുത് ബാഷ്പാകുലനേത്രനായി രാജാവ് പിതാമഹനോടു പറഞ്ഞു: 'അല്ലയോ ശത്രുനാശനാ! ഞങ്ങൾ ഭവാനെ ആശ്രയിച്ച് യുദ്ധത്തിൽ ഇന്ദ്രാദിദേവാസുരന്മാരെപ്പോലും ജയിക്കുവാൻ ശക്തരാണ്. പിന്നെ സുഹൃത്ബന്ധുയുക്തരായ പാർത്ഥന്മാരെ ജയിക്കുവാൻ എന്തു വിഷമമാണുള്ളത്? അതുകൊണ്ട് ഹേ ഗാംഗേയാ, ഭവാൻ എന്നിൽ കനിഞ്ഞാലും. ഭവാൻ വീരന്മാരായ പാണ്ഡവന്മാരെ ഇന്ദ്രൻ ദൈത്യരെയെന്നവിധം കൊന്നാലും! ഞാൻ സോമകന്മാരെയൊക്കെയും കൊല്ലാം, പാഞ്ചാലകേകയകരൂഷരോടൊന്നിച്ച് കൊന്നുകളയാം. ഭവാന്റെ വാക്ക് സത്യമാകട്ടെ! ഭവാൻ പാണ്ഡവന്മാരെയൊക്കെ വെല്ലുക. പാർത്ഥരെ ചുട്ടുകളയുക, സോമകന്മാരേയും നശിപ്പിക്കുക. ഭവാൻ സത്യവാക്കാവുക! ഭവാൻ ദയകൊണ്ടോ, എന്നിൽ ദ്വേഷ്യഭാവംകൊണ്ടോ, എന്റെഭാഗ്യക്കുറവുകൊണ്ടോ പാണ്ഡുപുത്രന്മാരെ കൊല്ലാതെ കാക്കുന്നു. പോരിൽ പ്രശോഭിക്കുന്ന കർണ്ണനെ യുദ്ധത്തിന്ന് ഭവാൻ അനുവദിച്ചാലും, അവൻ മിത്രബന്ധുവർഗ്ഗമൊത്ത പാർത്ഥന്മാരെ കൊന്നുകളയും.' എന്നു പറഞ്ഞ് നിന്റെ പുത്രനായ ദുര്യോധനരാജാവ് സത്യവിക്രമനായ ഭീഷ്മനോട് ഒരക്ഷരവും മിണ്ടാതെ മൗനമായി ഇരുന്നു."

## 98. ഭീഷ്മദുര്യോധനസംവാദം - ഭയങ്കരമായ യുദ്ധത്തിന്ന് ഭീഷ്മൻ പ്രതിജ്ഞചെയ്യുന്നു -

സഞ്ജയൻ പറഞ്ഞു: "വാക്കുകളായ ശരംകൊണ്ട് നിന്റെ പുത്രൻ കുത്തിയപ്പോൾ മഹാശയനായ ഭീഷ്മൻ അപാരമായ ദുഃഖത്തിൽ മുഴുകി, ഒരക്ഷരവും മിണ്ടാതെ അല്പസമയം ധ്യാനനിമഗ്നനായി ദുഃഖരോക്ഷങ്ങളോടെ ഇരുന്നു. വാക്കുകളാകുന്ന ഇരുമ്പുവടികൊണ്ടു കുത്തേറ്റ പിതാമഹൻ, ഇരുമ്പുകുന്തംകൊണ്ട് കുത്തേറ്റ സർപ്പത്തെപ്പോലെ പുളഞ്ഞു. കണ്ണുരുട്ടി കോപാവേശത്തോടെ ദേവാസുര ഗന്ധർവ്വരടക്കമുള്ള ലോകം മുഴുവൻ ദഹിപ്പിക്കുമാറ് ആ ലോകജ്ഞസത്തമൻ ഇരുന്നതിന്നു ശേഷം ഭവാന്റെ പുത്രനോടു സാമപൂർവ്വം ഇപ്രകാരം പറഞ്ഞു: 'എടോ ദുര്യോധനാ! നീ എന്താണ് വാക്കുകളായ ശല്യംകൊണ്ട് എന്നെ കുത്തുന്നത്? ഞാൻ യഥാശക്തി പണിപ്പെട്ടു. നിന്റെ ഇഷ്ടം ചെയ്തു നില്ക്കുന്നവനായ എന്നെ എന്നിട്ടും നീ കുത്തുകയാണോ? നിന്റെ പ്രിയത്തിന്നുവേണ്ടി പ്രാണൻ ത്യജിക്കുവാൻപോലും ഞാൻ സന്നദ്ധനായി നിന്നിട്ടും നീ എന്നെ കുത്തുകയാണോ? ശൂരനായ പാണ്ഡവൻ ഖാണ്ഡവത്തിൽവെച്ച് അഗ്നിയെ തർപ്പിച്ചു. അവിടെവെച്ച് പോരിൽ ദേവേന്ദ്രനെ ജയിച്ചു. അതു പോരെ അർജ്ജുനന്റെ യോഗ്യതയ്ക്കു ദൃഷ്ടാന്തം? നിന്നെ ഗന്ധർവ്വന്മാർ പിടിച്ചുകെട്ടിക്കൊണ്ടുപോയ അന്ന് പാണ്ഡവൻ അവരോടു പോരാടി ജയിച്ച് നിന്നെ മുക്തനാക്കിയില്ലേ?

അർജ്ജുനന്റെ യോഗ്യതയ്ക്ക് അതു പോരേ ദൃഷ്ടാന്തം? ശൂരന്മാരായ നിന്റെ അനുജന്മാരും, സൂതപുത്രനായ രാധേയനും അന്നു നില്ക്കക്കള്ളിയില്ലാതെ പാഞ്ഞുകളഞ്ഞില്ലേ? അർജ്ജുനന്റെ യോഗ്യതയ്ക്ക് ഇതുപോരേ ദൃഷ്ടാന്തം? വിരാടനഗരത്തിൽവെച്ച് നമ്മളോട് എല്ലാവരോടും ഒറ്റയ്ക്ക് അവൻ എതിർത്തു ജയിച്ചില്ലേ? അർജ്ജുനന്റെ യോഗ്യതയ്ക്ക് ഇതു പോരേ ദൃഷ്ടാന്തം? സംരബ്ധനായ ദ്രോണനേയും, എന്നേയും പോരിൽ അവൻ ജയിച്ച് വസ്ത്രങ്ങൾ നേടിയില്ലേ? അതു പോരേ അർജ്ജുനന്റെ യോഗ്യതയ്ക്കു ദൃഷ്ടാന്തം? വില്ലാളിയായ ദ്രൗണിയേയും ആ ശാരദ്വതനേയും മുമ്പ് ഗോഗ്രഹണത്തിൽ അവൻ വെന്നില്ലേ? അർജ്ജുനന്റെ യോഗ്യതയ്ക്കു ഇതു പോരേ ദൃഷ്ടാന്തം? എന്നും ആണാണ് താനെന്നു ഭാവിക്കുന്ന കർണ്ണനേയും പോരിൽ ജയിച്ച് ഉത്തരയ്ക്കു വസ്ത്രങ്ങളൊക്കെ നേടിക്കൊണ്ടു കൊടുത്തില്ലേ? ഇതു പോരെ അർജ്ജുനന്റെ യോഗ്യതയ്ക്കു ദൃഷ്ടാന്തം? പോരിൽ ഇന്ദ്രന്നുപോലും അജയ്യരായ നിവാതകവചന്മാരെ പാർത്ഥൻ പൊരുതി ജയിച്ചില്ലേ? അർജ്ജുനന്റെ യോഗ്യതയ്ക്ക് ഇതു പോരെ ദൃഷ്ടാന്തം? പോരിൽ ശക്തനായ പാണ്ഡുപുത്രനെ വെല്ലുവാൻ യോഗ്യരായി ഇന്നു ലോകത്തിൽ ആരുണ്ട്? അവനെ രക്ഷിക്കുവാൻ ലോകേശ്വരനായ കൃഷ്ണൻ, ശംഖചക്രഗദാധരനായി കൂടെയുണ്ടുതാനും. ആ ഗോവിന്ദൻ അനന്ത ശക്തിയാണ്; സൃഷ്ടിസംഹാരകാരകനാണ്. സർവ്വേശ്വരനായ ദേവനാണ്. സർവ്വേശ്വരനായ ദേവദേവനാണ്. ശാശ്വതനായ പരമാത്മാവാണ്. എടോ ദുര്യോധനാ, നിന്നോടു പല പ്രാവശ്യവും നാരദാദികളായ മഹർഷികൾ പറയുകയുണ്ടായില്ലേ? എടോ സുയോധനാ, നീ മൗഢ്യത്താൽ പറഞ്ഞതു കേട്ടില്ല. ഗ്രഹിക്കേണ്ടത് ഗ്രഹിച്ചില്ല. മരണം അടുത്തവൻ മരങ്ങളെ പൊന്മയമായിക്കാണും. അപ്രകാരം ഹേ, ഗാന്ധാരീപുത്രാ! നീ വിപരീതങ്ങളാണു കാണുന്നത്. നീ പാണ്ഡവന്മാരോടും സൃഞ്ജയന്മാരോടും മഹാവൈരം ഉണ്ടാക്കിത്തീർത്തു. നീ അവരോട് ആണായി നിന്നു പൊരുതുക! അതു ഞാനൊന്നു കാണട്ടെ! ഞാൻ എല്ലാ സോമകന്മാരെയും വന്നെത്തുന്ന എല്ലാ പാഞ്ചാലന്മാരെയും കൊല്ലാം. അതിൽ ശിഖണ്ഡിയെമാത്രം ഞാൻ കൊല്ലുകയില്ല. അവൻ എന്നെ കൊല്ലുകയാണെങ്കിൽ ഞാൻ കാലപുരിക്ക് പോവുകയും ചെയ്യും. അല്ലെങ്കിൽ ഞാൻ അവരെ കൊന്നതിന്റെ പ്രിയം ചെയ്യുകയും ആകാം. മുമ്പ് പെണ്ണായി രാജമന്ദിരത്തിൽപ്പിറന്നു പിന്നെ വരംമൂലം ആണായിനില്ക്കുകയാണ്. അവൾ ശിഖണ്ഡിനിയാണ്; പെണ്ണാണ് അവൾ. ഞാൻ പ്രാണൻ പോയാലും അവനെ കൊല്ലുകയില്ല.

ബ്രഹ്മസൃഷ്ടിയിൽ പെണ്ണായ അവൾ, ശിഖണ്ഡിനി, പെണ്ണുതന്നെ! സുഖമായിപോയിക്കിടന്നുറങ്ങു. രാജാവേ നാളെ മഹായുദ്ധം നടക്കും. ആ മഹാഭാരതയുദ്ധത്തെ ഭൂമിനില്ക്കുന്നകാലത്തോളം ജനങ്ങൾ വാഴ്ത്തും,' ഇപ്രകാരം ഭീഷ്മൻ പറഞ്ഞപ്പോൾ നിന്റെ പുത്രൻ ഭീഷ്മന്റെ ശിബിരംവിട്ടു. പിതാമഹനെ വന്ദിച്ച് തന്റെ ഗൃഹത്തിൽ എത്തുകയും ചെയ്തു. അകത്തു കടന്നു ദുര്യോധനൻ ചിന്താമഗ്നനായി ഒരുവിധം രാത്രി കഴിച്ചുകൂട്ടി.

നേരം പ്രഭാതമായപ്പോൾ ദുര്യോധനരാജാവ് മറ്റു മന്നവന്മാരെ വിളിച്ച് പടകൂട്ടുവാൻ കല്പിച്ചു. പോരിൽച്ചൊടിച്ച് ഇന്നു ഭീഷ്മൻ വളരെ സോമകന്മാരെ കൊല്ലുന്നതാണ്.

ദുര്യോധനന്റെ ആവലാതികേട്ട് തനിക്ക് ഇതു തിരസ്ക്കാരമാണെന്നു വിചാരിച്ച്. ഭീഷ്മൻ തന്റെ അന്യാശ്രയത്വം ചിന്തിച്ച്, മനസ്സിൽ നിർവ്വേദംകൊണ്ടു. പാർത്ഥനുമായി പോരിനു ചിന്തിക്കുന്ന ഭീഷ്മൻ ദീർഘനേരം ഓർത്തുകിടന്നു.

ദുര്യോധനൻ ഭീഷ്മന്റെ ഇംഗിതം ഗ്രഹിച്ച് ദുശ്ശാസനനോട് പറഞ്ഞു: 'ഭീഷ്മന്നു രക്ഷയ്ക്ക് തേർക്കൂട്ടം കൂട്ടണം. ഇരുപ

ത്തിരണ്ട് അനീകങ്ങളേയും പറഞ്ഞയയ്ക്കുക. ഏറെക്കാലമായി ആശിച്ചിരുന്ന ആ കാലം അടുത്തിരിക്കുന്നു. പാണ്ഡവപ്പടയെ മുറിച്ചുവിടുക; രാജ്യം നേടുക. അതിനാൽ നാം ചെയ്യേണ്ടത് ഭീഷ്മന്റെ ദേഹരക്ഷയാണ്. അവനെ രക്ഷിച്ചാൽ നമുക്ക് സഹായമായി. നാം അവനെ രക്ഷിച്ചാൽ അവൻ പാർത്ഥരെ കൊല്ലും. ആ വിശുദ്ധാത്മാവ് പറഞ്ഞു: ഞാൻ ശിഖണ്ഡിയെ കൊല്ലുന്നതല്ല. മുമ്പ് അവൻ പെണ്ണായിരുന്നു. അതുകൊണ്ട് ഞാൻ അവനെ പോരിൽ വിട്ടൊഴിക്കും, ഇത് ലോകർക്കൊക്കെ അറിയാവുന്നതാണ്. അച്ഛന്റെ പ്രിയം ചിന്തിച്ച് ഞാൻ മഹത്തായ രാജ്യവും സ്ത്രീകളേയും ഉപേക്ഷിച്ചവനാണ്. ഞാൻ ഒരിക്കലും പെണ്ണിനേയും മുമ്പ് പെണ്ണായിരുന്നവനേയും പോരിൽ കൊല്ലുകയില്ല. ഈ പറഞ്ഞതു സത്യമാണ്. മുമ്പെ ഈ ശിഖണ്ഡി പെണ്ണായിരുന്നു എന്ന് നീ കേട്ടിട്ടില്ലേ? ഉദ്യോഗത്തിൽ ഞാൻ പറഞ്ഞവിധം പിറന്നവളാണ് ഈ ശിഖണ്ഡിനി. കന്യയായി പ്പിറന്നു പിന്നെ പുരുഷനായവനാണ്. അവൻ എന്നോട് എതിർക്കും. അവന്റെ നേരെ ഞാൻ ഒരിക്കലും ബാണങ്ങൾ വിടുകയില്ല. പടത്തലയ്ക്കൽ വന്നേല്ക്കുന്നവരെയൊക്കെ ഞാൻ വധിച്ചുകളയാം." ഇപ്രകാരം ഗാംഗേയൻ എന്നോടു പറഞ്ഞു. എല്ലാംകൊണ്ടും വേണ്ടത് ഗാംഗേയന്റെ രക്ഷയാണ്. രക്ഷയില്ലാത്ത സിംഹത്തെ പോരിൽ ചെന്നായ കടിച്ചുതിന്നാതെ നോക്കണം. ഗാംഗേയസിംഹത്തെ ശിഖണ്ഡിച്ചെന്നായ തിന്നാതെ നോക്കണം. ശല്യനമ്മാവൻ, ശകുനിയമ്മാവൻ, കൃപൻ, ദ്രോണൻ, വിവിംശതി, എന്നിവർ പിതാമഹനെ കാക്കുവിൻ കാത്താൽ വിജയം നിശ്ചിതമാണ്,' എന്ന് ദുര്യോധനൻ പറഞ്ഞതുകേട്ട് അവരെല്ലാവരും എല്ലായിടത്തും തേർനിരയാൽ ഭീഷ്മനെ ചുറ്റി നിന്നു. ഗാംഗേയനെ ചുറ്റി നന്ദിയോടെ നിന്റെ മക്കളും പോന്നു. മന്നും വിണ്ണും കുലുക്കി പാണ്ഡവർക്ക് ക്ഷോഭം ജനിപ്പിക്കുവാൻ അവർ സന്നദ്ധരായി. നന്നായി നടക്കുന്ന തേര്, ആന എന്നിവയോടുകൂടിയ മഹാരഥൻമാർ ചട്ടയിട്ട് ഭീഷ്മനെ സംരക്ഷിക്കുവാൻ ചുറ്റും സന്നദ്ധരായി നിന്നു. ദേവാസുരപ്പോരിൽ ദേവന്മാർ വജ്രിയെ കാക്കുന്നവിധം ആ മഹാരഥനെ എല്ലാവരും സംരക്ഷിച്ചു നിന്നു.

പിന്നെ ദുര്യോധനരാജാവ് ദുശ്ശാസനനെ വിളിച്ചു പറഞ്ഞു: 'ഇടത്തുഭാഗത്ത് യുധാമന്യു വലത്തുഭാഗത്ത് ഉത്തമൗജസ്സ്. ഇവർ പാർത്ഥന്റെ ചക്രങ്ങൾ കാക്കുന്നു. ശിഖണ്ഡിയെ പാർത്ഥനും കാക്കുന്നു. നമ്മൾ കൈവിട്ടൊഴിക്കുകയും പാർത്ഥൻ കാക്കുകയും ചെയ്യുന്നവനായാൽ ശിഖണ്ഡി ഭീഷ്മനെ കൊല്ലും. അതുകൊണ്ട് ദുശ്ശാസനാ, നീ നല്ലപോലെ സൂക്ഷിക്കണം, അതിന്നിട വരുത്തരുത്. അപ്രകാരം ചെയ്യുക.' ജ്യേഷ്ഠന്റെ വാക്കുകേട്ട് ദുശ്ശാസനൻ ഭീഷ്മനെ മുൻനിർത്തി പടയ്ക്കൊരുങ്ങി. രഥക്കൂട്ടം ചുഴന്ന ഭീഷ്മനെ കണ്ടസമയത്ത് തേരാളിശ്രേഷ്ഠനായ അർജ്ജുനൻ ധൃഷ്ടദ്യുമ്നനോട് പറഞ്ഞു; 'രാജാവേ, ഭീഷ്മന്റെ നേരിട്ട് നരവ്യാഘ്രനായ ശിഖണ്ഡിയെ നിർത്തിക്കൊള്ളുക. ആ പാഞ്ചാല്യനെ രക്ഷിക്കുവാൻ ഞാനുണ്ട്."

**99. ഒമ്പതാംദിവസത്തെ യുദ്ധത്തിന്ന് രണ്ടുകൂട്ടരും വ്യൂഹം രചിക്കുന്നു. ഉൽപ്പാതദർശനം –** സഞ്ജയൻ പറഞ്ഞു: "പിന്നെ ശാന്തനവനായ ഭീഷ്മൻ പടയോടുകൂടി ഇറങ്ങി. സർവ്വതോഭദ്രമായ സ്വന്തം വ്യൂഹം കെട്ടിയൊരുങ്ങി. സിന്ധുരാജാവ്, ശകുനി, കാംബോജരാജാവ്, സുദക്ഷിണൻ, ഇവർ ഭീഷ്മനുമായി നിന്റെ മക്കളോടു ചേർന്ന് സർവ്വസൈന്യത്തിന്നും മുമ്പായി വ്യൂഹത്തലയ്ക്കലായി നിന്നു. ദ്രോണൻ, യൂപധ്വജൻ, ശല്യൻ, ഭഗദത്തൻ എന്നിവർ സന്നദ്ധരായി വ്യൂഹത്തിന്റെ വലം ഭാഗത്തു നിന്നു. ദ്രോണപുത്രൻ, സോമദത്തൻ, അവന്ത്യന്മാർ ഇവർ പെരുംപടയോടുകൂടി ഇടത്തുഭാഗത്തു നിന്നു. ത്രിഗർത്തന്മാരോടുകൂടി ദുര്യോധനമഹാരാജാവ് പാണ്ഡവന്മാർക്കെതിരായി വ്യൂഹമദ്ധ്യത്തിൽ നിന്നു. രഥിശ്രേഷ്ഠനായ അലംബുഷൻ, ശ്രുതായുസ്സ് എന്നിവർ സന്നദ്ധരായി എല്ലാ സൈന്യത്തിന്റേയും പിന്നിലായി നിന്നു. ഇപ്രകാരം ആ വ്യൂഹംകെട്ടി നിന്റെ ഭടന്മാർ സന്നദ്ധരായി കത്തിജ്വലിക്കുന്ന അഗ്നിപോലെ വിളങ്ങി. അപ്പോൾ യുധിഷ്ഠിരരാജാവും, ഭീമസേനനും, മാദ്രീപുത്രന്മാരും സന്നദ്ധരായി സർവ്വസൈന്യവ്യൂഹത്തിന്റെ അഗ്രത്തിലായി നിന്നു. ധൃഷ്ടദ്യുമ്നൻ, വിരാടൻ, യുയുധാനൻ എന്നിവർ പെരുംപടയെ മുടിക്കുവാൻ സന്നദ്ധരായി നിന്നു. ശിഖണ്ഡിയും, ഫൽഗുനനും, ഘടോൽക്കചനിശാചരനും, കൈയൂക്കേറിയ ചേകിതാനനും, വീര്യവാനായ കുന്തിഭോജനും പെരുംപടയോടുകൂടി പോരിൽ നിന്നു. മഹേഷ്വാസനായ അഭിമന്യു, മഹാബലനായ ദ്രുപദൻ എന്നിവർ കേകയഭ്രാതാക്കളുമായി പോരിന്ന് സജ്ജരായി നിന്നു. ഇപ്രകാരം മഹാ ദുർജ്ജയമായ വ്യൂഹം അവർ നിർമ്മിച്ചു. പാണ്ഡവന്മാർ പോർക്കളത്തിൽ ഒരുങ്ങിനിന്നു.

ഭവാന്റെ ആൾക്കാർ പോരിന്നൊരുങ്ങി സേനയോടുകൂടി ഭീഷ്മനെ മുൻനിർത്തി പാർത്ഥരുമായി പൊരുതുവാൻ എത്തി. അപ്രകാരംതന്നെ പാണ്ഡവന്മാരും ഭീമനെ മുൻനിർത്തി ഭീഷ്മനുമായി പൊരുതുവാൻ ജയകാംക്ഷികളായി ഇറങ്ങി സിംഹനാദം പൊഴിച്ച് കിലുകിലാരവം മുഴക്കി. ക്രകചം, കൊമ്പ്, ശംഖുകൾ, ഭേരീമൃദംഗങ്ങൾ, പണവപുഷ്കരങ്ങൾ എന്നീ വാദ്യഘോഷാദികൾ മുഴക്കി ഘോരമായ വിധം ആർത്ത് പാണ്ഡവന്മാർ എതിർത്തു. ഭേരീമൃദംഗശംഖങ്ങൾ, ആനകൾ ഇവയുടെ നിസ്സനം, സിംഹനാദം, കൂക്കിവിളി, ആർപ്പ്, പലതരം കുതിച്ചുചാട്ടം ഇങ്ങനെ ഞങ്ങളും ചേർന്ന് അവരോട് ആർത്തു ചൊടിച്ച് ഊക്കോടെ എതിർക്കുവാൻ തുടങ്ങിയപ്പോൾ മഹാ ബഹളം പൊങ്ങി. അവർ തമ്മിൽ പാഞ്ഞുകേറി പ്രഹരം തുടങ്ങി. അപ്പോൾ ഭയങ്കരമായ ശബ്ദത്താൽ ഭൂമുഖം വിറച്ചുപോയി.

ഘോരമായ ശബ്ദമുണ്ടാക്കി പക്ഷികൾ സഞ്ചരിച്ചു. തെളിഞ്ഞുയർന്ന സൂര്യൻ തെളിവില്ലാത്ത മട്ടിൽ മങ്ങിപ്പോയി. കൊടുംകാറ്റ് വീശി. ഇവയൊക്കെ അത്യാപത്തിന്റെ നിമിത്തങ്ങളായിരുന്നു. ഘോരധ്വനിയോടുകൂടി കുറുക്കന്മാർ കൂട്ടംകൂടി ഓരിയിട്ടു. മഹാനാശമടുത്തു എന്ന് അവർ അട്ടഹസിക്കുകയായിരുന്നു. ദിക്കുകളൊക്കെ ജ്വലിച്ചു. പൊടി വർഷിച്ചു. ചോരയിൽ നനഞ്ഞ അസ്ഥികൾ ആകാശത്തുനിന്നു വർഷിച്ചു. വാഹനങ്ങളായ ആന, കുതിര, മുതലായവ കരഞ്ഞ് അവയുടെ കണ്ണിൽനിന്ന് ബാഷ്പം ധാരധാരയായി ഒഴുകി. അവ ധ്യാനിച്ചുനിന്നു മലമൂത്രങ്ങൾ വിട്ടു. അശരീരികളുടെ അലർച്ചകേട്ടു. മനുഷ്യമാംസം തിന്നുന്ന രാക്ഷസന്മാരും ഘോരമായി ആർപ്പുവിളിച്ചു. കാക്കയും, കഴുകും, കുറുക്കനും പാഞ്ഞുകയറുന്നതായി കാണാമായിരുന്നു. നായ്ക്കളും പലതരത്തിൽ ഓളിയിട്ടു. എരിയുന്ന കൊള്ളിമീൻ ചാടി സൂര്യനിൽച്ചെന്ന് അലച്ച് ഉടനെ ഭൂമിയിൽ വീണു. ഉടനെ അത്യാപത്തുണ്ടാകുമെന്ന് അതു സൂചിപ്പിച്ചു.

ആ മഹാസൈന്യങ്ങൾ പരസ്പരം ഏററപ്പോൾ മൃദംഗശംഖധ്വനിയേററ്, മുതിർന്ന് കാറ്റേറ്റ വനങ്ങൾപ്പോലെ ആ സൈന്യങ്ങൾ ഉലഞ്ഞു. രാജാക്കൾ, കുതിരകൾ, ആനകൾ എന്നിവയോടുകൂടിയ ആ പെരുംപട സംഘട്ടനം തുടർന്നപ്പോൾ കാറ്റിൽ ഗർജ്ജിക്കുന്ന കടൽപോലെ ഘോരമായ ഇരമ്പമുണ്ടായി."

**100. ആലംബുഷനും അഭിമന്യുവും തമ്മിൽ ഏറ്റുമുട്ടുന്നു –** സഞ്ജയൻ പറഞ്ഞു: "മഞ്ഞക്കുതിരയുളള രഥിശ്രേഷ്ഠനായ അഭിമന്യു തേജസ്വിയായ ദുര്യോധനന്റെ വലിയ പടയിൽ ചെന്നു കയറി. കാർമേഘം വാരിധാരപോലെ ശരവർഷങ്ങൾ ചൊരിഞ്ഞു. ശത്രുജിത്തായ അർജ്ജുനപുത്രൻ ശസ്ത്രങ്ങൾ വർഷിച്ച് ആ വലിയ പടക്കടൽ കടക്കുമ്പോൾ നിന്റെ കൂട്ടരിൽ ആരുംതന്നെ അവനെ തടുക്കുവാൻ ശക്തരായില്ല. അവൻ എയ്യുന്ന ശത്രുനാശകരമായ ബാണങ്ങൾ ശൂരരായ രാജാക്കന്മാരെ പ്രേതരാജാവിന്റെ ഗൃഹത്തിലെത്തിച്ചു. യമദണ്ഡംപോലെയും ഉഗ്രക്രൂരസർപ്പങ്ങൾപോലെയുമുള്ള അമ്പുകൾ സൗഭദ്രൻ ക്രുദ്ധനായി ശക്തിയോടെ എയ്തു. തേരും, തേരാളികളേയും, അശ്വാരൂഢരായ സാദികളേയും, ആനയേയും, ആനക്കാരേയും, അർജ്ജുനപുത്രൻ പിളർന്നുവീഴ്ത്തി. അവൻ ആ വലിയ കടുംകൈകൾ പോരിൽ ചെയ്യുമ്പോൾ പൂജിച്ച്

ഹൃഷ്ടരായി മന്നവന്മാർ അവനെ വാഴ്ത്തി. സൗഭദ്രൻ ആ സൈന്യത്തെയൊക്കെ അപ്പോൾ കാററ് ആകാശത്തിൽ അങ്ങുമിങ്ങും പഞ്ഞിക്കൂട്ടത്തെ ഓടിക്കുംപോലെ ഓടിച്ചു. അവൻ സർവ്വസൈന്യങ്ങളേയും ഓടിക്കുവാൻ തുടങ്ങിയപ്പോൾ നിന്റെ സൈന്യത്തെ രക്ഷിക്കുവാൻ ആരേയും കണ്ടില്ല. ചേറ്റിൽ താണുപോയ ആനകൾപോലെ എല്ലാവരും അവശരായി. നിന്റെ സൈന്യത്തെയൊക്കെ ഓടിച്ചതിന്നുശേഷം അഭിമന്യു പുകയില്ലാത്ത അഗ്നിപോലെ ജ്വലിച്ചുനിന്നു. ആ ശത്രുഘാതിയെ നിന്റെ ഭടന്മാർ ആരും പൊറുത്തില്ല. എരിതീയിൽ ഈയ്യാംപാററപോലെ കാലചോദിതരായ നിന്റെ ഭടന്മാർ പൊരിഞ്ഞ് ചത്തുകൊണ്ടിരുന്നു.

ആ പാണ്ഡവമഹാരഥൻ ശത്രുക്കൾതോറും ശരംവിട്ട് വജ്രമേന്തിയ ശക്രനെപ്പോലെ വിളങ്ങി. അവന്റെ പൊന്നുകെട്ടിച്ച വില്ല് മേഘങ്ങളുടെയിടയിൽ മിന്നുന്ന മിന്നൽപോലെ കാണപ്പെട്ടു. പോരിൽ ഊട്ടി മൂർച്ചകൂട്ടിയ ശരജാലങ്ങൾ പൂത്തുനിൽക്കുന്ന കാട്ടിൽനിന്നു വണ്ടിൻകൂട്ടംപോലെ പുറപ്പെട്ടു പൊന്നണിഞ്ഞ തേരിൽ മഹാത്മാവായ അർജ്ജുനപുത്രൻ അപ്രകാരം സഞ്ചരിക്കുവാൻ തുടങ്ങിയപ്പോൾ ആൾക്കാർ ഒരു അന്തവും കാണുകയുണ്ടായില്ല. കൃപൻ, ദ്രോണൻ, ദ്രൗണി, ബൃഹത്ബലൻ, സൈന്ധവൻ എന്നിവരെയൊക്കെ മോഹിപ്പിച്ച് മഹേഷ്വാസനായ അഭിമന്യു ലഘുവും സുഷ്ഠുവുമായി ചുറ്റി. അവന്റെ വില്ല് എപ്പോഴും ചക്രീകൃതമായിത്തന്നെ കണ്ടു. നിന്റെ ബലത്തെ ദഹിപ്പിക്കുവാൻ ഉദിച്ച സൂര്യമണ്ഡലമാണോ എന്ന് തോന്നിപ്പോയി. ശൂരന്മാരായ ക്ഷത്രിയന്മാർ, തങ്ങളുടെ പടയെ തപിപ്പിച്ചുകൊണ്ടിരിക്കുന്ന ആ തരസ്വിയെക്കണ്ടിട്ട് രണ്ട് അർജ്ജുനൻ പോർക്കളത്തിൽനിന്നു പോരാടുന്നുണ്ടെന്ന് അവർക്കു തോന്നിപ്പോയി. അവൻ ആർത്തിപ്പെടുത്തിയ ആ ഭാരതപ്പട മത്തുള്ള പെണ്ണിനെപ്പോലെ അങ്ങുമിങ്ങും ഉലഞ്ഞുഴന്നു. പെരുംപടയെ ഓടിച്ചും, രഥീന്ദ്രന്മാരെ കമ്പിപ്പിച്ചും, മയനെ വെന്ന ഇന്ദ്രനെപ്പോലെ മിത്രങ്ങളെ ആനന്ദിപ്പിച്ചു. മേഘാരവംപോലെ ഉഗ്രമായ ആർത്തനാദം മുഴക്കി. നിന്റെ സൈന്യത്തിന്റെ ഘോരമായ ആരവം കേട്ട്, വാവിൽ കാറേററ് അടിച്ചാർക്കുന്ന കടൽ അലറുകയാണെന്നു തോന്നിപ്പോയി. 'മഹാബാഹോ ഇതാ കാർഷ്ണി രണ്ടാമത്തെ അർജ്ജുനൻ എന്നപോലെ, വൃത്രൻ ദേവസൈന്യം ഓടിക്കുന്നവിധം പടയെ ഓടിക്കുന്നു. അവന്ന് ഈ രണത്തിൽ വേറെ മറുമരുന്നൊന്നും കാണുന്നില്ല. സർവ്വവിദ്യാവേദിയും രക്ഷാശ്രേഷ്ഠനുമായ ഭവാനല്ലാതെ മററാരുണ്ട്? അങ്ങനെയുള്ള ഭവാൻ പോരിൽ ഉടനെ ചെന്ന് സൗഭദ്രനെ കൊല്ലുക. ഭീഷ്മദ്രോണാദികളോടുകൂടി ചെന്ന് ഞങ്ങൾ അർജ്ജുനനെ കൊല്ലാം.' എന്ന് പറഞ്ഞതുകേട്ട് ശക്തനായ രാക്ഷസേന്ദ്രൻ നിന്റെ പുത്രനായ ദുര്യോധനന്റെ കല്പനപ്രകാരം യുദ്ധത്തിന്നിറങ്ങി. അവൻ മഴക്കാറുപോലെ അത്യുഗ്രമായി അലറി. അവന്റെ ഘോരമായ നാദത്താൽ പാണ്ഡവന്മാരുടെ വൻപട, കാറ്റേറ്റ കടൽപോലെ ഒട്ടാകെ ഒന്നിളകി. ആ ശബ്ദംകേട്ട് പലരും ഭയപ്പെട്ട് പ്രിയപ്പെട്ട പ്രാണനേയുംകൊണ്ട് ഓടിക്കളഞ്ഞു. ചിലർ പ്രാണൻ വെടിഞ്ഞു നിലത്തുവീണു.

ഉടനെ അഭിമന്യു സന്തോഷത്തോടെ വില്ലും അമ്പും കൈയിലെടുത്ത് തേർത്തട്ടിൽ തുള്ളുന്നവിധം രക്ഷസ്സോടേററ് മുന്നോട്ടു കയറി. അപ്പോൾ ചൊടിച്ച് രാക്ഷസനും സൗഭദ്രന്റെ നേരെ അടുത്തു. അല്പം ദൂരെയായി നില്ക്കുന്ന അവൻ സൈന്യത്തെ ഒട്ട് വിറപ്പിച്ചു. ആ പാണ്ഡവപ്പട മുടിക്കുന്നവിധം അവൻ, വലൻ ദേവസൈന്യത്തെ എന്നപോലെ എതിർത്ത് ഏററ് ആ സൈന്യത്തെ ആ രാക്ഷസനിട്ടു മർദ്ദിച്ചു. പോരിൽ ആ രക്ഷസ്സ് കൊന്നൊടുക്കുന്ന സമയത്ത് പാണ്ഡവപ്പട പായുവാൻ തുടങ്ങി. പാണ്ഡവപ്പട കൊമ്പൻ ഇറങ്ങി മർദ്ദിക്കുന്ന താമരപ്പൊയ്കപോലെയായി. അവൻ അഭിമന്യുവിന്റെ നേരെ പാഞ്ഞ് എതിർത്തു. മഹേഷ്വാസരായ ദ്രൗപദേയന്മാർ ചൊടിച്ച് അഞ്ചുപേരും, പഞ്ചഗ്രഹങ്ങൾ ആദിത്യനോടെന്നവിധം, ഏററ് എതിർത്തു. വീര്യവാന്മാരായ അവർ പീഡിപ്പിച്ച ആ രാക്ഷസൻ യുഗക്ഷയത്തിൽ പഞ്ചഗ്രഹാക്രാന്തനായ ചന്ദ്രനെപ്പോലെയായി. പ്രതിവിന്ധ്യൻ കാരിരുമ്പു ശരത്താൽ ആ രക്ഷസ്സിന്റെ മാറിൽ ശരംവിട്ടു കീറി, അർക്കരശ്മികളേററ ഭയങ്കരമായ കാർമേഘംപോലെ അരുണവർണ്ണമായി. പൊന്നുകെട്ടിച്ച ബാണങ്ങൾ ദേഹത്തിലേററ ആ രാക്ഷസൻ ദീപ്തമായ ശൃംഗാചലംപോലെ വിളങ്ങി. യുദ്ധത്തിൽ ആ രാക്ഷസനെ ഉടനെ ഭ്രാതാക്കൾ കൂർത്തു മൂർത്ത ശരങ്ങൾകൊണ്ട് എയ്തു. ചൊടിച്ച് അവർ വിടുന്ന സർപ്പതുല്യമായ ശരങ്ങളേററ് നാഗേന്ദ്രനെപ്പോലെ ആലംബുഷൻ കോപിച്ചു. അവൻ മഹാരഥന്മാരാൽ പീഡിപ്പിക്കപ്പെട്ട് തമസ്സിൽപ്പെട്ടുപോയി. ബോധംവന്ന് പിന്നീടു കോപത്താൽ വർദ്ധിച്ച ശക്തിയോടെ അവരുടെ ശരങ്ങളും, കൊടിയും, വില്ലും, അവരുടെ നേരെ പ്രത്യേകമായി ഓരോ അമ്പെയ്ത് അറുത്തു. ത്വരയോടുകൂടി ആ യോഗ്യന്മാരുടെ ഹയങ്ങളേയും, സൂതന്മാരേയും ഹനിച്ചു. അവരെയെല്ലാം വാശിയോടെ നൂറും ആയിരവും ശരങ്ങൾ വിട്ടു കീറി. ആ മഹേഷ്വാസന്മാരുടെയെല്ലാം തേർ തകർത്ത ആ മഹാരാക്ഷസൻ ഊക്കോടെ കൊല്ലുവാൻ അടുത്തു. ദുഷ്ടരാക്ഷസൻ ആർത്തിപ്പെടുത്തിയ അവരെക്കണ്ട് അർജ്ജുനൻ പാഞ്ഞുവന്ന് പോരിലേററു. വൃത്രനും ഇന്ദ്രനും എന്നപോലെ അവർ തമ്മിൽ ഭയങ്കരമായ പോരാട്ടം നടന്നു. നിന്റെ കൂട്ടരും പാണ്ഡുപുത്രരഥീന്ദ്രന്മാരെക്കണ്ടു. അവരും ആ പെരുംപോരിൽച്ചെന്നേററു. മഹാബലന്മാരും ക്രോധത്താൽ കണ്ണുചുവന്നുവരുമായ അവരും പരസ്പരം കാലാന്തകന്മാർപോലെ നോക്കിനിന്നു. അവരുടെ ആ സംഗരം, പണ്ട് ദേവാസുരയുദ്ധത്തിൽ ശക്രനും ശംബരനുമെന്നപോലെ ഭയങ്കരമായിത്തീർന്നു."

**101. ആലംബുഷനും അഭിമന്യുവും തമ്മിലുണ്ടായ യുദ്ധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "മഹാരഥന്മാരെ ഹിംസിക്കുന്ന ശൂരനായ അർജ്ജുനനെ ആലംബുഷൻ പോരിൽ എതിർത്ത് എങ്ങനെ ഏററു? ശത്രുജിത്തായ സൗഭദ്രൻ എങ്ങനെ ആർശ്യശൃംഗിയോട് ഏററു? അതു നടന്നവിധം പറയുക! ഫൽഗുനൻ എന്റെ സൈന്യങ്ങളെ പോരിൽ എന്തുചെയ്തു? രഥിശ്രേഷ്ഠന്മാരായ ഭീമനും, ഘടോൽക്കചനിശാചരനും, നകുലസഹദേവന്മാരും, യുയുധാനനും എന്തുചെയ്തു എന്നും അറിയുവാൻ എനിക്കാഗ്രഹമുണ്ട്. നീ വാക്ചാതുര്യമുള്ള പടുവാണല്ലോ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, അത്ഭുതകരവും രോമാഞ്ചജനകവുമായ ആ യുദ്ധം ഞാൻ അങ്ങയോട് നടന്നവിധം പറഞ്ഞുതരാം. ആ രാക്ഷസേന്ദ്രനും സൗഭദ്രനും, പോരിൽ അർജ്ജുനനും, പിന്നെ നകുലനും, സഹദേവനും ചെയ്ത പരാക്രമങ്ങൾ പറയാം. അപ്രകാരം തന്നെ ഭവാന്റെ എല്ലാ കൂട്ടരും ഭീഷ്മൻ, ദ്രോണൻ തുടങ്ങിയവരും വിചിത്രാത്ഭുതകർമ്മങ്ങൾ നിർഭയമായി ചെയ്തു.

പോർക്കളത്തിൽ ആലംബുഷനും തേരാളിയായ അഭിമന്യുവും ഉച്ചത്തിലലറി, പലവട്ടവും തർജ്ജിച്ചു. ഊക്കിൽ പാഞ്ഞേററ് നിൽക്കൂ! നിൽക്കൂ! എന്ന് ഉച്ചത്തിൽ പറഞ്ഞു. സിംഹംപോലെ അലറി അഭിമന്യുവും ശക്തിയെടുത്ത്, അച്ഛന്റെ അത്യന്തവിദ്വേഷിയായ ആ ആർശ്യശൃംഗനുമായി, നരരാക്ഷസന്മാർ തേരുകളാൽ ദേവാസുര യുദ്ധംപോലെ പോരാടി. രാക്ഷസശ്രേഷ്ഠനാണെങ്കിൽ മായാവിയാണ്. ആർജ്ജുനിയാണെങ്കിൽ ദിവ്യാസ്ത്രപടുവാണ്. കൂർത്തുമൂർത്ത മൂന്നമ്പുകൊണ്ട് കാർഷ്ണി ആർശ്യശൃഗിയെ എയ്തു. പിന്നെ അഞ്ചു അമ്പെടുത്തും എയ്തു. ആലംബുഷൻ ചൊടിച്ച് ഒമ്പത് അമ്പുകൊണ്ട് കാർഷ്ണിയെ വടിയാൽ ആനയെയെന്നവിധം നെഞ്ചിൽ പ്രഹരിച്ചു. പിന്നെ ശരസഹസ്രംകൊണ്ട് വേഗത്തിൽ എത്തുന്ന നിശാചരൻ പോരിൽ സൗഭദ്രനെ പീഡിപ്പിച്ചു. അഭിമന്യു അപ്പോൾ ചൊടിച്ച് മൂർച്ചകൂടിയ ഒമ്പത് അമ്പുകൊണ്ട് രാക്ഷസേന്ദ്രന്റെ വിരിമാറിൽ എയ്തു പിളർന്നു. അവ അവന്റെ മെയ്യിലേറി മർമ്മം പിളർന്നു. സർവ്വാംഗവും ശരങ്ങൾ കേറിപ്പിളർന്ന രാക്ഷസൻ പൂത്തുനില്ക്കുന്ന മുരുക്കുകൾചേർന്ന മലപോലെ ശോഭിച്ചു. പൊന്നുകെട്ടിച്ച ശരങ്ങൾ ഏററ ആ മഹാബലനായ രാക്ഷസൻ ജ്വാലയുള്ള അദ്രിപോലെ ശോഭിച്ചു. ഉടനെ

അമർഷണനായ ആർശ്യശൃംഗി ചൊടിച്ച് കാർഷ്ണിയെ ശരങ്ങൾകൊണ്ടു മൂടി. രാക്ഷസൻ എയ്ത യമദണ്ഡോഗ്രമായ ശരങ്ങൾ സൗഭദ്രന്റെ ദേഹം തുളഞ്ഞ് ഭൂമിയിൽച്ചെന്നുകയറി. അപ്രകാരംതന്നെ അഭിമന്യു വിട്ട പൊന്നണിഞ്ഞ ശരങ്ങൾ ആലംബുഷന്റെ ശരീരം ഭേദിച്ച് പാർത്തട്ടിൽ കടന്നു. സൗഭദ്രൻ ആ രാക്ഷസനെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് പോരിൽ യമനെ ഇന്ദ്രൻ എന്നപോലെ പിൻതിരിപ്പിച്ചു. പോരിൽ വൈരി മർദ്ദിച്ച ആ രാക്ഷസൻ പിൻതിരിഞ്ഞപ്പോൾ ശത്രുക്കളെ ഭയപ്പെടുത്തുന്ന വലിയ മായ കാണിച്ചു. അപ്പോൾ അവിടെ ഭയങ്കരമായ ഇരുട്ടു പരന്നു. അപ്പോൾ അഭിമന്യുവിനെയോ, ശത്രുക്കളെയോ, സ്വന്തക്കാരെയോ തിരിച്ചറിയുവാനോ, കാണുവാനോ വയ്യാതായി. ഘോരമായ ആ കൂരിരുട്ടു കണ്ട് അഭിമന്യുവും ഘോരമായ ഭാസ്കരാസ്ത്രം പ്രയോഗിച്ചു. അപ്പോൾ ലോകമെങ്ങും പ്രകാശിച്ചു. ആ ദുഷ്ടനായ രാക്ഷസന്റെ മായയും മുടിച്ചു. സംക്രുദ്ധനായി ആ മഹാവീരനായ നരേന്ദ്രൻ, രാക്ഷസേന്ദ്രനെ പോരിൽ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ടു മൂടി. വീണ്ടും അപ്രകാരം പല മായകളും രക്ഷസ്സെടുത്താലും സർവ്വാസ്ത്രവിത്തും അമേയാത്മാവുമായ ആർജ്ജുനി അതൊക്ക അടക്കി.

മായ പോയപ്പോൾ ആ രക്ഷസ്സ് ഏററവും ശക്തിയായ അമ്പേററ് തേരവിടെ വിട്ട് ഭയപ്പെട്ട് ഓടിക്കളഞ്ഞു. ആ മായായുദ്ധക്കാരനായ രാക്ഷസേന്ദ്രനെ ജയിച്ച് പോരിൽ നിന്റെ പടയെ അർജ്ജുനപുത്രൻ മദാന്ധനായ ഗന്ധഹസ്തി താമരപ്പൊയ്കയെ എന്ന പോലെ മർദ്ദിച്ചു.

ഈ സമയത്ത് ശാന്തനവൻ പടയോടുന്നതു കണ്ട് വളരെയേറെ ശരവർഷങ്ങൾ ചൊരിഞ്ഞ് അഭിമന്യുവിനെ വളഞ്ഞു. ആ വീരനെ ധാർത്തരാഷ്ട്രമഹാബലന്മാർ വളഞ്ഞു. ഒരുത്തനെ പലർകൂടി, ദൃഢമായി അമ്പെയ്ത് ആർത്തിപ്പെടുത്തി. പിതൃതുല്യപരാക്രമനായ ആ വീരൻ, വിക്രമത്താലും, ശക്തിയാലും വാസുദേവനോട് തുല്യനായ അവൻ, അച്ഛനും അമ്മാവനും യോജിച്ചതായ പല ക്രിയകളും ചെയ്തു.

അപ്പോഴേക്കും നിന്റെ ബലത്തെ കൊന്നൊടുക്കിക്കൊണ്ടിരുന്ന അർജ്ജുനൻ പോരിൽ പുത്രനെ രക്ഷിക്കുവാൻ ഭീഷ്മനോട് ഏറ്റു. അപ്രകാരംതന്നെ നിന്റെ അച്ഛനായ ദേവവ്രതനും, ആഹവത്തിൽ രാഹു ആദിത്യനോടെന്നപോലെ പാർത്ഥനോട് ഏറ്റു. തേര്, ആന, അശ്വങ്ങൾ ഇവയൊത്ത നിന്റെ മക്കൾ ഭീഷ്മന്നു ചുററുമായി നിന്ന് രക്ഷിച്ചു. അപ്രകാരം പാണ്ഡവന്മാരും പാർത്ഥനെ ചുററി പെരുംപോരിന്നു സന്നദ്ധരായി. അപ്പോൾ ശാരദ്വതൻ ഭീഷ്മന്റെ മുമ്പിൽ നില്ക്കെ ഇരുപത്തഞ്ച് അമ്പുകൊണ്ട് അർജ്ജുനനെ മൂടി. ഉടനെ അവനെ എതിർത്തേറ്റ് സാത്യകി പാണ്ഡവപ്രിയംമൂലം കൂർത്തുമൂർത്ത അമ്പുകൾ വ്യാഘ്രം ദന്തീന്ദ്രനെ എന്നപോലെ എയ്തു. ഒമ്പതു ശരങ്ങളാൽ ഗൗതമനും ആ മാധവനെ കങ്കപത്രശരങ്ങൾകൊണ്ട് നെഞ്ചിൽ പ്രഹരിച്ചു. അപ്പോൾ ശൈനേയൻ കോപിച്ച് വില്ലുലച്ച് ശക്തിയോടുകൂടി ഗൗതമനെ ധ്വംസിക്കുവാൻ ശരങ്ങൾ വിട്ടു. ശക്രാശനിപോലെ അത് ഊക്കിൽ പാഞ്ഞെത്തുമ്പോൾ അത്യന്തം കോപത്തോടെ ദ്രൗണി അതിനെ രണ്ടായി ഖണ്ഡിച്ചു. ഉടനെ ഗൗതമനെ വിട്ട് രഥിപുംഗവനായ ശൈനേയൻ രാഹു വാനിൽ ചന്ദ്രനോടെന്നവിധം ദ്രൗണിയോട് ഏററു. അവന്റെ വില്ല് ദ്രൗണി രണ്ടായി ഖണ്ഡിച്ചു. പിന്നെ വില്ലുപോയ അവനെ സായകങ്ങളാൽ താഡിച്ചു. ഭാരംകൂടിയ ശത്രുഹരമായ മറ്റൊരു വില്ലെടുത്ത് ദ്രൗണിയെ കൈയിന്മേലും മാറത്തുമായി അറുപതു ശരങ്ങൾ എയ്തു. എയ്ത്തുകൊണ്ട് ഒട്ടുസമയം മോഹാലസ്യപ്പെട്ട് തേർത്തട്ടിൽ കൊടിപിടിച്ച് അവൻ ഇരുന്നുപോയി. പിന്നെ ബോധംവീണതിന്റെശേഷം പ്രതാപവാനായ ദ്രോണപുത്രൻ ചൊടിച്ച് വൃഷ്ണിവീരനെ നാരാചമെടുത്ത് എയ്തു. അതു ശൈനേയനെപ്പിളർന്ന് ധരിത്രിയിൽ വസന്തകാലത്ത് ഊക്കുള്ള പാമ്പിൻകുഞ്ഞുപോലെ കയറി. പിന്നെ മറ്റൊരു ഭല്ലംകൊണ്ടു മാധവന്റെ (സാത്യകിയുടെ) കേതുവും മുറിച്ച് ദ്രൗണി സിംഹനാദം മുഴക്കി. പിന്നേയും ഘോരമായ ബാണങ്ങൾ എയ്ത് മഴക്കാലം കാറുകൊണ്ട് സൂര്യനെ എന്നവിധം മൂടി, ശൈനേയനും മഹാരാജാവേ, ശരജാലം തടുത്ത് അനേകം ശരജാലംകൊണ്ട് ദ്രോണപുത്രനെ വർഷിച്ചു. ശത്രുതാപനനായ ശൈനേയൻ ദ്രൗണിയേയും, മേഘജാലം വിട്ടൊഴിഞ്ഞ തപനൻ രശ്മിയാൽ എന്നവിധം, തപിപ്പിച്ചു. വീണ്ടും ശരസഹസ്രങ്ങൾകൊണ്ട് ഉദ്യമിച്ച് മഹാബലനായ സാത്യകി ദ്രൗണിയെ മൂടി.

പുത്രൻ രാഹുവാൽ ഗ്രസ്തനായ ചന്ദ്രനെപ്പോലെ ഗ്രസ്തനായതു കണ്ട് പ്രതാപവാനായ ഭാരദ്വാജൻ ശൈനേയനോട് ഏറ്റു അടുത്തു. മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് അവനെ പ്രഹരിച്ചു. അങ്ങനെ വാർഷ്ണേയനാൽ പീഡിപ്പിക്കപ്പെട്ട പുത്രനെ രക്ഷപ്പെടുത്തി. ഉടനെ ശൈനേയൻ പോരിൽ തേരാളിയായ ഗുരുപുത്രനെ വിട്ടു. നല്ല ഉരുക്കുകൊണ്ടുണ്ടാക്കിയ ഇരുപത്തഞ്ചു ശരങ്ങൾ ദ്രോണന്റെ നേരെ വിട്ടു. അമേയാത്മാവായ അർജ്ജുനൻ ആ സന്ദർഭത്തിൽ ദ്രോണനോട് ചൊടിച്ച് ഏറ്റു. പിന്നെ ദ്രോണനും പാർത്ഥനുമായി, വാനിൽ ബുധശുക്രന്മാരെപ്പോലെ, ഭയങ്കരമായി പോരാടി."

**102. ഭീമപരാക്രമം –** ധൃതരാഷ്ട്രൻ പറഞ്ഞു: "വില്ലാളിയായ ദ്രോണനും പാണ്ഡുപുത്രനായ ജിഷ്ണുവും തമ്മിൽ എങ്ങനെ പോരാടി? രണ്ടുപേരും പുരുഷർഷഭന്മാരാണ്! ശ്രീമാനായ ഭാരദ്വാജന്ന് ഏറ്റവും ഇഷ്ടനാണല്ലോ പാണ്ഡവൻ. അർജ്ജുനനും അപ്രകാരം ആചാര്യനോട് വലിയ ഇഷ്ടംതന്നെയാണല്ലോ. അങ്ങനെ പരസ്പരം ഇഷ്ടമുള്ളവർ എങ്ങനെ കിണഞ്ഞ് ഏറ്റു എന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു."

സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, പോരാട്ടത്തിൽ അവർ തമ്മിലുള്ള പ്രിയമൊന്നും കാണുകയില്ല. ക്ഷത്രധർമ്മത്തെ മുൻനിർത്തി പാർത്ഥൻ ഗുരുവിനേയും അറിയുകയില്ല. ക്ഷത്രിയന്മാർ പോരിൽ പരസ്പരം വർജ്ജിക്കയില്ല. അവർ പിതാക്കന്മാരോടും ഭ്രാതാക്കളോടും മര്യാദവിട്ടും പൊരുതും. പോരിൽ മൂന്നമ്പുകൊണ്ട് പാർത്ഥൻ എയ്തത് ഗുരു കണക്കിലെടുത്തില്ല. പോരിൽ ഫൽഗുനൻ ശരമാരിയാൽ മൂടി. അവൻ രോഷത്താൽ കാട്ടിൽ ഉഗ്രാഗ്നിപോലെ ജ്വലിച്ചു. പിന്നെ അർജ്ജുനനെ ദ്രോണൻ മൂർച്ചകൂടിയ ശരങ്ങളാൽ വേഗത്തിൽ മൂടി. അപ്പോൾ ദുര്യോധനരാജാവ് സുശർമ്മനെ പറഞ്ഞുവിട്ടു. അവൻ വന്ന് ദ്രോണനെ തുണയ്ക്കുവാൻ പിൻപുറത്തു നിന്നു. ഉടനെ കോപിച്ച് വില്ലുകുലച്ച് ത്രിഗർത്തരാജാവ് അയോമുഖശരങ്ങളാൽ വിജയനെ മൂടി. അവർ ഇരുവരും എയ്ത ശരങ്ങൾ ശരൽക്കാലത്ത് ആകാശത്തിൽ അരയന്നക്കൂട്ടംപോലെ ശോഭിച്ചു. പാർത്ഥനിൽ ആ ശരനിര, പഴുത്തുനില്ക്കുന്ന വൃക്ഷത്തിൽ പക്ഷിക്കൂട്ടം എന്നപോലെ ചെന്നുകയറി. അർജ്ജുനൻ പോരിൽ അത്യുഗ്രമായി അലറി പുത്രനോടുകൂടിയ ത്രിഗർത്തനെ എയ്തു. പ്രളയത്തിൽ കാലനെന്നപോലെ അവർ ചാകാൻ ഉറച്ചുതന്നെ അർജ്ജുനന്റെ തേരിന്നുനേരെ പോരിന്നു ചെന്നുകയറി. പാണ്ഡവന്റെ രഥംനോക്കി ശരവർഷം തൂകി. ആ ശരവർഷത്തെ, ജലധാരയെ അചലമെന്നപോലെ അർജ്ജുനൻ ഏറ്റു. അതിൽ ഞാൻ അർജ്ജുനന്റെ അത്ഭുതകരമായ കൈവേഗം കണ്ടു. പല യോധന്മാർ വിടുന്ന ദുർധർഷമായ ആയുധവൃഷ്ടിയെ മേഘങ്ങളെ കാററു പോലെ താൻ തനിച്ച് തടുത്തു. ഫൽഗുനന്റെ കർമ്മംകണ്ട് സുരന്മാരും അസുരന്മാരും സന്തോഷിച്ചു. പിന്നെ പാർത്ഥൻ ത്രിഗർത്തന്മാരോട് കേപിച്ചു പടതലയ്ക്കൽ വായവ്യാസ്ത്രം വിട്ടു. അപ്പോൾ നഭോഭാഗം കലക്കുന്നതായ കൊടുങ്കാറ്റുണ്ടായി. മരക്കൂട്ടങ്ങളെ വീഴ്ത്തുകയും സൈന്യങ്ങളെ മുടിക്കുകയും ചെയ്തു.

ദ്രോണൻ ആ ഘോരമായ വായവ്യാസ്ത്രത്തെ കണ്ടയുടനെ ഘോരമായ പർവ്വതാസ്ത്രം അയച്ചു. ആ മഹാസ്ത്രം ദ്രോണൻ പോരിൽ വിട്ടപ്പോൾ കാറ്റ് അടങ്ങുകയും പത്തുദിക്കുകളും തെളിയുകയും ചെയ്തു. പിന്നെ വീരനായ പാർത്ഥൻ ത്രിഗർത്തരഥസമൂഹത്തെ ഉത്സാഹം കെട്ട്, വീര്യംകെട്ട് ഒഴിച്ച് ഓടിപ്പോകുന്ന മട്ടിലാക്കിത്തീർത്തു.

അപ്പോൾ ദുര്യോധനനൃപനും തേരാളിയായ കൃപനും ദ്രോണപുത്രനും മദ്രരാജാവും കാംബോജേന്ദ്രനായ സുദക്ഷിണനും വിന്ദാനുവിന്ദരായ അവന്ത്യന്മാരും ബാൽഹീകാന്വിതനായ ബാൽഹീകനും ചേർന്ന് തേർനിരയാൽ പാർത്ഥനെ എല്ലാദിക്കും അടച്ചു. അപ്രകാരം ഭഗദത്തനും ശ്രുതായുസ്സും ആനക്കൂട്ടത്താൽ ഭീമസേനനും ദിക്കുമൂടി. ഭൂരിശ്രവസ്സും ശലനും സുബലപുത്രനും തെളിഞ്ഞ തീക്ഷ്ണമായ ശരൗഘങ്ങൾകൊണ്ട് മാദ്രേയരേയും മൂടി. പടയോടുകൂടിയ, ധാർത്തരാഷ്ട്രന്മാരോടുകൂടിയ ഭീഷ്മൻ ആ രണത്തിൽ യുധിഷ്ഠിരനെ നേരിട്ട് ചുറ്റും ഏറ്റ് വളഞ്ഞു. ആനപ്പട അടുക്കുന്നതു കണ്ടതോടുകൂടി വൃകോദരൻ ചിറിനക്കി ചുണ്ടുകൊണ്ടു നനച്ചു കാട്ടിൽ സിംഹം എന്നപോലെ പോരിൽ ഗദയുമെടുത്ത് തേർവിട്ടു ചാടി സൈന്യത്തെയൊക്കെ ഭയപ്പെടുത്തി. ഗദയേന്തിയ അവനെക്കണ്ട് ഗജസാദികൾ കിണഞ്ഞ് ഭീമനെ ചുറ്റും വളഞ്ഞു. ആ പാണ്ഡുപുത്രൻ, ആനക്കൂട്ടത്തിൽ കടന്നുനില്ക്കുന്ന ഭീമൻ, പെരുംകാറിനാൽ ചുറ്റപ്പെട്ടുനില്ക്കുന്ന അർക്കനെപ്പോലെ ശോഭിച്ചു. ആ പാണ്ഡവർഷഭൻ ഗജസംഘത്തെ, കൊടുംകാറ്റ് കാർമേഘപാളികളെ തകർത്തുവിടുംപോലെ ഉടച്ചുതകർത്തുവിട്ടു. ബലവാനായ ഭീമസേനൻ കൊന്നുവിടുന്ന ഗജങ്ങൾ ഇരമ്പുന്ന കാറുകൾപോലെ ആർത്തനാദം മുഴക്കി. പലമട്ടും കൊമ്പന്മാർ പല മട്ടിലും ഏല്ക്കുകയാൽ പലയിടത്തും കൊമ്പുകൊണ്ടു പിളർന്ന് രക്തം ഒഴുകുന്ന ഭീമൻ പൂത്തുനിൽക്കുന്ന അശോകവൃക്ഷംപോലെ പോർക്കളത്തിൽ വിളങ്ങി. വമ്പനായ വൃകോദരൻ കൊമ്പന്റെ കൊമ്പിൽ പിടിച്ച് കൊമ്പ് ഉരിഞ്ഞെടുത്ത് കുംഭികളുടെ കുംഭങ്ങളിൽ ആ കൊമ്പുകൊണ്ടു തന്നെ കുത്തി. ദണ്ഡേന്തിയ അന്തകനെപ്പോലെ പോർക്കളത്തിൽ വീഴ്ത്തി. ചോരയിലാറാടി മേദോമജ്ജാനിറത്തോടുകൂടിയ ഭീമൻ ചോരക്കുറിക്കൂട്ടണഞ്ഞിഞ്ഞ രുദ്രനെപ്പോലെ ശോഭിച്ചു.

ഇപ്രകാരം ഭീമസേനൻ കൊന്നുമുടിക്കുമ്പോൾ ചത്തുശേഷിച്ച ആനകൾ സ്വന്തം സൈന്യത്തെ മർദ്ദിച്ചുകൊണ്ട് പാഞ്ഞ് ഓടിക്കളഞ്ഞു. ആ മഹാനാഗങ്ങൾ ഓടുമ്പോൾ ദുര്യോധനന്റെ പട ഒട്ടാകെ ഒന്നു പിന്നോക്കമായി."

**103. സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: "മദ്ധ്യാഹ്നമായതോടുകൂടി ഭീഷ്മനും സോമകന്മാരുമായി രൗദ്രവും ഭയങ്കരവുമായ പോരാട്ടം നടന്നു. ഗാംഗേയൻ പാണ്ഡവപ്പടയെ കൂർത്തുമൂർത്ത ശരങ്ങൾ എയ്ത് നൂറും ആയിരവുമായി കൊന്നുവീഴ്ത്തി. ആ സൈന്യത്തെ നിന്റെ അച്ഛനായ ദേവവ്രതൻ മർദ്ദിച്ചു. കൊയ്തിട്ട നെല്ലിന്റെ കതിർക്കറ്റ മൂരിക്കൂട്ടം എന്നവിധം മർദ്ദിച്ചു. വിരാടനും ദ്രുപദനും ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും മഹാരഥനായ ഭീഷ്മനോട് ഏററ് അമ്പുകൾ തൂകി. ധൃഷ്ടദ്യുമ്നനെ എയ്തതിന്നുശേഷം വിരാടനെ മൂന്നു ശരങ്ങൾ എയ്തു. ദ്രുപദനേയും നാരാചം എയ്തു, അമിത്രകർശനനായ ഭീഷ്മൻ എയ്ത ആ മഹാരഥന്മാർ ചവിട്ടേററ അഹികൾപോലെ വല്ലാതെ കോപിച്ചു. ശിഖണ്ഡികൾ അപ്പോൾ ഭാരതപിതാമഹനെ എയ്തു. പെണ്ണാണെന്നുള്ള വിചാരംകൊണ്ട് അവനെ ഭീഷ്മൻ എയ്തില്ല.

പോരിൽ ഏററവും ക്രോധത്തോടെ തീപോലെ എരിയുന്ന ധൃഷ്ടദ്യുമ്നൻ മൂന്നു ശരങ്ങൾ കൈകളിലും മാറത്തും പിതാമഹനെ എയ്തു. ദ്രുപദൻ ഇരുപത്തഞ്ചു ബാണവും വിരാടൻ പത്തു ബാണവും എയ്തു. ശിഖണ്ഡി ഇരുപത്തഞ്ചു ബാണങ്ങളും പിതാമഹനെ എയ്തു. വളരെ ശരങ്ങൾകൊണ്ട് ചോരയിൽ കുളിച്ച ഭീഷ്മൻ വസന്തത്തിൽപൂത്ത രക്താശോകംപോലെ ശോഭിച്ചു. ഗാംഗേയൻ അവനെ മൂന്നമ്പ് എതിർത്ത് എയ്തു. ഭല്ലത്താൽ ദ്രുപദന്റെ വില്ല് ഖണ്ഡിച്ചു. അവൻ മറ്റൊരു വില്ലെടുത്ത് ഭീഷ്മനെ അഞ്ചു ശരങ്ങൾ പ്രയോഗിച്ചു. കൂർത്തുമൂർത്ത മൂന്നമ്പുകൊണ്ട് സാരഥിയേയും പ്രഹരിച്ചു. പിന്നെ ഭീമനും പാഞ്ചാലിപുത്രന്മാർ അഞ്ചുപേരും കേകയഭ്രാതാക്കൾ അഞ്ചുപേരും യുയുധാനനും യുധിഷ്ഠിരനെ മുന്നിലാക്കി ഗാംഗേയനോട് പാഞ്ഞ് ഏററു. ശിഖണ്ഡിയെ കാക്കുവാനായി ധൃഷ്ടദ്യുമ്നനും നിന്നു. ഇപ്രകാരം ഭീഷ്മരക്ഷയ്ക്ക് ഒരുങ്ങിയ നിന്റെ കൂട്ടരെല്ലാവരും പടയോടുകൂടി പാണ്ഡവപ്പടയോട് ചെന്നേററു. അവിടെവെച്ച് നിന്റെകൂട്ടരും അവരുമായി ബഹളമായ പോരാട്ടം നടന്നു. തേര്, ആൾ, അശ്വം ഇവയോടുകൂടിയ ആ പോരാട്ടം കാലപുരിയിലെ വളർച്ചയ്ക്കു വളരെ സഹായിച്ചു.

തേരാളി തേരാളിയോടേററ് യമാലയത്തിലേക്ക് അയയ്ക്കപ്പെട്ടു. അപ്രകാരംതന്നെ നരന്മാരും ആനകളും കുതിരകളും സാദികളും ഏററുമുട്ടി പോരാടി മൂർച്ചകൂടിയ ശരങ്ങളെക്കൊണ്ട് പരലോകത്തിലേക്കു യാത്രയയപ്പു നടത്തി. ഘോരവും പലതരത്തിലുള്ളതുമായ ശരങ്ങൾ പരസ്പരം പ്രയോഗിച്ചു മരണമടഞ്ഞു.

തേരാളികൾ വീണുപോയ തേരുകളും, സൂതന്മാരില്ലാത്ത രഥങ്ങളും പത്തുദിക്കിലും പാഞ്ഞുപോയി. അവ പോകുന്ന പോക്കിൽ ജനങ്ങളെ ചവിട്ടിവീഴ്ത്തിയും അശ്വങ്ങളെ കൊന്നുവീഴ്ത്തിയും പരിഭ്രമത്തോടെ ഗന്ധർവ്വനഗരമെന്നപോലെ പറക്കുന്നതായി കാണപ്പെട്ടു. തേരുപോയ രഥികൾ, ചട്ടയിട്ടു വിളങ്ങിയവർ, കുണ്ഡലം, ഉഷ്ണീഷം ഇവ അണിഞ്ഞവർ, നിഷ്കം, അംഗദം ഇവയാൽ പ്രശോഭിക്കുന്നവർ, ദേവപുത്രന്മാർ, ശൗര്യത്തിൽ ഇന്ദ്രതുല്യന്മാർ, സമൃദ്ധിയിൽ വിത്തേശതുല്യന്മാർ നയത്തിൽ ബ്രഹസ്പതിതുല്യന്മാർ സർവ്വലോകേശ്വൻമാരും ഇങ്ങനെ പലവിധത്തിലും മഹാന്മാരും ശൂരന്മാരുമായ രാജാക്കന്മാർ യുദ്ധത്തിൽ ഭയചകിതരായി അങ്ങുമിങ്ങും സാധാരണജനങ്ങളെപ്പോലെ ഓടുന്നതു കാണപ്പെട്ടു.

പാപ്പാന്മാരാരുമില്ലാതെ കൊമ്പന്മാരും സ്വസൈന്യങ്ങളെ മർദ്ദിച്ചുകൊണ്ട് ശബ്ദംകേട്ടേടത്തെത്തി. ആലവട്ടം, ചട്ട, കൊടി, പൊന്നിൻകാലുള്ള വെൺകൊററക്കുട, വെൺചാമരങ്ങൾ എന്നിവയെല്ലാം ചിന്നി പത്തുദിക്കിലും പായുന്നതായിക്കണ്ടു. പുതുമേഘത്തിന്റെ കാന്തിയുള്ളതും, പുതുമേഘത്തിന്റെ സ്വരമുള്ളതുമായ ആനകൾ പാഞ്ഞ് ഓടിയപ്പോൾ ആനയില്ലാത്ത ആനക്കാരും ഭയപ്പെട്ട് ഓടുവാൻ തുടങ്ങി. നാനാദേശത്തിലുംനിന്നു വന്ന പൊന്നണിഞ്ഞ ഹയങ്ങളും നൂറും ആയിരവും വീഴുന്നതായിക്കണ്ടു. അശ്വങ്ങൾ ചത്തുവീണ അശ്വസാദികളും, ഓടുന്നതായും ഓടിക്കുന്നതായും ഞാൻ കണ്ടു. യുദ്ധത്തിൽ ഓടുന്ന ആനയോട് ഏററു ചെല്ലുന്ന ആനകൾ പദാതിയേയും സാദിനിരകളേയും ചവിട്ടിച്ചതച്ച് പാഞ്ഞുപോയി. ഇങ്ങനെ ആനകൾ പാഞ്ഞ് തേർക്കൂട്ടത്തേയും തേര പാഞ്ഞേററു മറിഞ്ഞുവീണ് കുതിരകളേയും മർദ്ദിച്ചു; കുതിരകൾ നരരേയും ചവിട്ടിമെതിച്ചു. ഇങ്ങനെ പലതരത്തിൽ അവർ തമ്മിൽ മർദ്ദിച്ചു.

ഇപ്രകാരം രൗദ്രമായും ഭയങ്കരമായും ആ പോരാട്ടം നടക്കുന്ന സമയത്ത്, കുടൽമാലയാകുന്ന തിരയോടുകൂടിയ രക്തപ്പുഴയൊഴുകി. അസ്ഥികളാകുന്ന ചങ്ങാടങ്ങൾ തിങ്ങി, മുടിച്ചങ്ങലകളാകുന്ന കൂട്ടം ചിന്നി. രഥമാകന്ന ഹ്രദത്തോടും, ശരാവർത്തമാകുന്ന ചുഴിയോടും, അശ്വങ്ങളാകുന്ന മത്സ്യങ്ങളോടും, തലകളാകുന്ന പാറകളോടും, ആനകളാകുന്ന മുതലകളോടും, കവചങ്ങളും തലപ്പാവുകളുമാകുന്ന നുരകളോടും, വാളുകളാകുന്ന മീനുകളോടും, കൊടിക്കാലാകുന്ന മാമരവുമായി മർത്ത്യനിരയാകുന്ന തടം ഇടിച്ചുകൊണ്ട്, കുറുക്കന്മാരും, കഴുക്കളും ചേർന്ന് യമരാഷ്ട്രം വർദ്ധിപ്പിക്കുമാറ് ശൂരക്ഷത്രിയരും, ആനകളും, കുതിരകളും, തേരുകളുമാകുന്ന തോണികളും ചങ്ങാടങ്ങളുമൊക്കെച്ചേർന്ന് ആ ഘോരമായ പുഴ പല മഹാരഥന്മാരും ഭയംവിട്ട് കടന്നു. കശ്മലപ്പെട്ട് ഭീരുക്കളെ ആ നദീപ്രവാഹം പ്രേതങ്ങളെ വൈതരണി നദി എന്നപോലെ കാലപുരിയിലേക്കു കൊണ്ടുപോവുകയുംചെയ്തു. ആ മഹാവൈശസംകൊണ്ട് ക്ഷത്രിയരൊക്കെ ആർത്തു 'ദുര്യോധനാപരാധത്താൽ ക്ഷത്രിയന്മാരൊക്കെ ക്ഷയിക്കുകയാണ്. ഗുണികളായ പാണ്ഡവന്മാരിൽ ധൃതരാഷ്ട്രരാജാവ് എന്തുകൊണ്ട് ദോഷം ചെയ്തു? എന്താണ് ആ രാജാവ് ഇത്രത്തോളം പാപിയും ലോഭമോഹിത

നുമാകാൻ?' ഇപ്രകാരം പല വാക്കുകളും പലരും പരസ്പരം പറയുന്നത് കേൾക്കുവാൻ ഇടയായി. പാണ്ഡവന്മാരെ സ്തുതിച്ചും, നിന്റെ മക്കളെ ഉഗ്രമായി നിന്ദിച്ചും ജനങ്ങൾ പറയുന്നത് ഞാൻ കേട്ടു. എല്ലാ യോധന്മാരും പറയുന്ന ഈ വാക്കുകൾ കേട്ടപ്പോൾ ലോകർക്കു മുഴുവൻ തെററുചെയ്തവനാണ് നിന്റെ പുത്രനായ സുയോധനൻ എന്ന് തീർച്ചയായി ദ്രോണൻ, കൃപൻ, ശല്യൻ എന്നിവരോട് ഭീഷ്മൻ പറഞ്ഞു: 'തളളൽക്കൂടാതെ നിങ്ങൾ പൊരുതുവിൻ! എന്താണിത്ര അമാന്തം?' ഈ വാക്ക് കേട്ടതോടുകൂടി കുരുക്കൾ പാണ്ഡവന്മാരുമായി പൊരിഞ്ഞ പോരാട്ടം നടത്തി.

ചൂതാട്ടംകൊണ്ടുണ്ടായ ഘോരമായ രണമാണ് ഈ നടന്നത്. മുമ്പെ മാന്യന്മാർ ഉപദേശിച്ചിട്ടും നീ അത് മുടക്കിയില്ലല്ലോ, ഹേ വൈചിത്ര്യവീര്യാ! അതിന്റെ വിചിത്രമായ കടുത്ത ഫലം നീ കണ്ടാലും, സേനകളാകുന്ന അനുചരന്മാരോടുകൂടിയ പാണ്ഡവന്മാർ പോരിൽ പ്രാണനെ തൃണവൽഗണിച്ച് പോരാടി. കുരുക്കളും അപ്രകാരംതന്നെ പോരാടി. അതുകാരണം ഘോരമായ ജനക്ഷയം ഉണ്ടായി. ഇതിനു കാരണം വിധിയാണോ? അതോ ഭവാന്റെ തെററാണോ? ഏതാണ് ചിന്തിച്ചു നോക്കൂ രാജാവേ!

**104. വാർഷ്ണേയയുദ്ധം – സാത്യകിയും ഭീഷ്മനും തമ്മിൽ യുദ്ധം** – സഞ്ജയൻ പറഞ്ഞു: "നരവ്യാഘ്രനായ അർജ്ജുനൻ സുശർമ്മാവിനെ അനുഗമിച്ച ഭൂപന്മാരെ കൂർത്തുമൂർത്ത ശരങ്ങൾ എയ്ത് കാലപുരിയിലേക്കയച്ചു. സുശർമ്മാവും പാർത്ഥനിൽ കൂർത്തുമൂർത്ത ശരങ്ങൾ വിട്ടു. വാസുദേവനിൽ എഴുപതും, പാർത്ഥനിൽ ഒമ്പതും ശരങ്ങൾ വിട്ടു. മഹാരഥനായ ഇന്ദ്രപുത്രൻ അത് ശരൗഘങ്ങളാൽ തടുത്തു. സുശർമ്മാവിന്റെ ഭടന്മാരെ കാലപുരിയിലേക്കയച്ചു. യുഗാന്തയമനെപ്പോലെ അർജ്ജുനൻ കൊന്നുവിടുന്ന അവർ പോരിൽ ഭയപ്പെട്ടു പിന്തിരിഞ്ഞ് പാഞ്ഞുകളഞ്ഞു. ചിലർ കുതിരയെ വിട്ടും, ചിലർ തേർ വിട്ടും, ചിലർ ഗജങ്ങളെ വിട്ടും, പത്തുദിക്കിലേക്കും പാഞ്ഞു. വേറെ ചിലർ കുതിരകളോടും രഥത്തോടും, ആനയോടുംകൂടി പരിഭ്രമിച്ച് ഓടിത്തുടങ്ങി. കാലാൾകൾ ആയുധങ്ങളൊക്കെ വിട്ട്, മോഹമൊക്കെ വിട്ട് കണ്ടവഴിക്ക് ഓടി.

ഓടുന്നവരെ നില്ക്കുവിൻ! നില്ക്കുവിൻ! എന്ന് വിളിച്ചു പറഞ്ഞ് ത്രിഗർത്തരാജാവ് തടുത്തെങ്കിലും അവർ നിന്നില്ല. ആ സൈന്യങ്ങളൊക്കെ നിലവിട്ടു ഭയപ്പെട്ടു പരിഭ്രമിച്ച് ഓടുന്നതായി ക്കണ്ടപ്പോൾ ദുര്യോധനരാജാവ് പോരിൽ ഭീഷ്മനെ മുൻനിർത്തി സർവ്വസൈന്യങ്ങളോടുംകൂടി വലിയ പരിശ്രമത്തോടെ ധനഞ്ജയനോട് എതിർത്തു ത്രിഗർത്തരാജാവിന്റെ ജീവൻ കാക്കുവാൻ ഭ്രാതാക്കളോടുകൂടി ദുര്യോധനൻ നിന്നു. മററുളളവരൊക്കെ ഓടിക്കളഞ്ഞു. അപ്രകാരം പാർത്ഥന്മാരും സർവ്വപരിശ്രമത്തോടുംകൂടി ഉത്സാഹിച്ച് അർജ്ജുനനെ സഹായിച്ചുകൊണ്ട് ഭീഷ്മനോട് ഏററു. ധനഞ്ജയന്റെ ഗാണ്ഡീവത്തിന്റെ ശക്തി അറിഞ്ഞവരായ പാണ്ഡവന്മാർ ആർത്തുവിളിച്ച് ഭീഷ്മനോട് ഏററു. അപ്പോൾ ശൂരനായ താലധ്വജൻ പാണ്ഡവസൈന്യത്തെ ചുററും നിശിതമായ ശരങ്ങൾകൊണ്ടു മൂടി. അപ്പോൾ കൗരവന്മാർ ഒന്നിച്ച് പാണ്ഡവന്മാരോടും ഏററു.

സൂര്യൻ മദ്ധ്യാഹ്നരേഖയിലെത്തി. കൃതവർമ്മാവിനെ അഞ്ചു ശരങ്ങൾകൊണ്ട് എയ്ത് സാത്യകി വേറേയും വളരെ ശരങ്ങൾ തൂകിക്കൊണ്ടു നിന്നു. ദ്രുപദൻ ദ്രോണനെ കൂർത്തുമൂർത്ത ശരങ്ങളാൽ പ്രഹരിച്ചു. എഴുപതമ്പ് ദ്രോണനേയും, അഞ്ചമ്പ് സൂതനേയും എയ്തു. പ്രപിതാമഹനായ ബാൽഹീകവീരനെ ഭീമനും എയ്ത് ഉച്ചത്തിൽ കാട്ടിൽ പുലിയെപ്പോലെ അലറി. ചിത്രസേനൻ എയ്ത വളരെ ശരങ്ങൾ ഏററവനായ അർജ്ജുനപുത്രൻ വളരെ ശരങ്ങൾ അവന്റെനേരെ വർഷിച്ചുകൊണ്ടു നിന്നു. ആ വമ്പൻ പോരിൽ തമ്മിലെതിർത്തു ശോഭിച്ചു അവരുടെ പോരാട്ടം വാനിൽ ബുധനും, ശനിയും തമ്മിലുളളതിനേക്കാൾ ഭയങ്കരമായി. ഒമ്പതമ്പുകൊണ്ട് അവന്റെ സൂതനേയും, അശ്വത്തേയും കൊന്ന് അഭിമന്യു ഉച്ചത്തിലലറി. ആ മഹാരഥൻ അശ്വങ്ങൾ ചത്ത തേർവിട്ടു ചാടി. ഉടനെ ദുർമ്മുഖന്റെ തേരിൽ പൊത്തിപ്പിടിച്ചുകയറി. ദ്രോണൻ ദ്രുപദനെ നിശിതമായ ശരങ്ങൾകൊണ്ടു കീറി. സൂതനേയും ത്വരയോടുകൂടി എയ്തു. പടത്തലയ്ക്കൽ പീഡയേററ ദ്രുപദരാജാവ് അശ്വങ്ങളെ ഓടിച്ച് പണ്ടത്തെ പകനിനച്ച് രംഗം വിട്ടു.

ഭീമൻ മുഹൂർത്തംകൊണ്ട് ബാൽഹീകരാജാവിനെ തേരും, സൂതനും, അശ്വങ്ങളും ഇല്ലാതാക്കിവിട്ടു. ഭടന്മാർ കണ്ട് പരിഭ്രമിച്ചു. ഏററവും അപകടത്തിൽപ്പെട്ടുപോയി ആ രാജാവ്. ഉടനെ ബാൽഹീകൻ താഴത്തു ചാടി. ബാൽഹീകൻ ലക്ഷ്മണന്റെ തേരിൽ പിടിച്ചു കയറി. ഹാർദ്ദിക്യനെ സാത്യകി വലിയ പോരിൽ തടുത്ത് പിതാമഹനോട് ഏററു. രോമം പിളർക്കുന്ന അറുപതമ്പ് ഗുരുപിതാമഹനെ എയ്തു. തേർത്തട്ടിൽ തുളളുന്നവിധം സാത്യകി ശരവർഷം ചൊരിഞ്ഞുനിന്നു. പിതാമഹൻ ഉടനെ ഒരു ഇരുമ്പുവേൽ അവന്റെനേരെ ചാട്ടി. പൊന്നണിഞ്ഞ ആ വേൽ നാഗകന്യകയെപ്പോലെ തെളിഞ്ഞു. മൃത്യുതുല്യം ദുർജ്ജയമായ ആ വേൽ വരുന്നവരവിൽ ആ വാർഷ്ണേയൻ അതിനെ പാഴിലാക്കി. വാർഷ്ണേയനിൽ തട്ടാതെ ആ വേൽ തെളിഞ്ഞ് കൊളളിമീൻപോലെ ധരിത്രിയിൽ വീണു. ഉടനെ വാർഷ്ണേയൻ പൊന്നണിഞ്ഞ വേലിനെ പിതാമഹന്റെനേരെ വിട്ടു. മഹാരഥനായ വർഷ്ണേയൻ ഊക്കിൽ ചാട്ടിവിട്ട ആ വേൽ വരുന്ന വരവിൽത്തന്നെ ഗാംഗേയൻ രണ്ടായി ഖണ്ഡിച്ചു. രണ്ടു തീക്ഷ്ണക്ഷുരമേറ്റ ആ വേൽ തകർന്നു താഴെ വീണു. വേൽ അറുത്തതിന്നുശേഷം പത്തു ശരങ്ങൾ സാത്യകിയിൽ എയ്തു വിട്ടു. ചിരിച്ചുകൊണ്ട് ഗാംഗേയൻ വിട്ട ശരം സാത്യകിയുടെ മാറിൽക്കൊണ്ടു. ഉടനെ പാണ്ഡവന്മാർ തേര്, അശ്വം എന്നിവയാൽ ഭീഷ്മനെ വളഞ്ഞ് സാത്യകിയെ രക്ഷപ്പെടുത്തി. പിന്നേയും രോമാകഞ്ചമഞ്ചുന്ന ബഹളപ്പോർ കുരുപാണ്ഡവന്മാർ തമ്മിൽ നടന്നു."

**105. ശല്യയുധിഷ്ഠിരസമാഗമം** – സഞ്ജയൻ പറഞ്ഞു: "ക്രുദ്ധനായ ഭീഷ്മനെ പാണ്ഡുപുത്രന്മാർ മഴക്കാർ ചൂഴുന്ന സൂര്യനെയെന്നപോലെ ചുററിയതുകണ്ട് ദുശ്ശാസനനോട് ദുര്യോധനൻ പറഞ്ഞു: 'ഹേ, ഭരതർഷഭാ! ഇതാ പാണ്ഡവവീരന്മാർ പിതാമഹനെ വളഞ്ഞിരിക്കുന്നു. നമ്മുടെ മുത്തച്ഛനെ നമ്മൾ കാത്താൽ പാണ്ഡവന്മാരോടുകൂടി ഏല്ക്കുന്ന പാഞ്ചാലന്മാരെയൊക്കെ വധിക്കും. അതിൽ നാം വേണ്ടത് ഭീഷ്മനെ രക്ഷിക്കുകയെന്നതാണ്. നമ്മെ ഭീഷ്മൻ കാക്കുകയുംചെയ്യും., പിതാമഹന്നു ചുററും നില്ക്കുന്ന സൈന്യങ്ങളൊക്കെ ഒടുങ്ങുകയാണ്. പോരിൽ ദുഷ്കരമായ കർമ്മം ചെയ്ത് പിതാമഹനെ കാക്കുക.' ഇപ്രകാരം ദുര്യോധനൻ പറഞ്ഞതുകേട്ട് ദുശ്ശാസനൻ വലിയ പടയോടുകൂടി ചുററും ഭീഷ്മനെ കാത്തു നിന്നു.

പിന്നെ നൂറായിരം കുതിരകളുമായി ശകുനി തോമരം, ഋഷ്ടി, പ്രാസം എന്നീ ആയുധങ്ങളും കൈയിലെടുത്ത് ഗർവ്വോടുകൂടി പഠിച്ച വീരന്മാരായ യുദ്ധദക്ഷന്മാരോടുകൂടി, നല്ല വേഷത്തോടുകൂടി കൊടികളുമായി വന്ന് മാദ്രീപുത്രനേയും തടുത്ത് അവരെ വളഞ്ഞു. അപ്പോൾ ദുര്യോധന രാജാവ് ശൂരന്മാരായ അശ്വവീരന്മാരെ പാണ്ഡവരെ തടുക്കുവാനായി അയച്ചു. ഗരുഡന്മാരെപ്പോലെ പാഞ്ഞുകയറുന്ന അശ്വങ്ങൾ ഖുരാഘാതത്താൽ ഭൂമിയിട്ടു കുലുക്കി. അശ്വങ്ങളുടെ ഭയങ്കരമായ കുളമ്പടി മുളംകൂട്ടത്തിൽ തീപിടിച്ചു പൊട്ടിത്തെറിക്കുന്നമാതിരി കേൾക്കാൻ തുടങ്ങി. ചാടിക്കുതിച്ച് അവിടെ വന്നണഞ്ഞ അശ്വപ്പടയുടെ പൊടിപടലം സൂര്യമണ്ഡലത്തെ മൂടി. ഊക്കിൽ വന്നെത്തിയ കുതിരപ്പടയാൽ പാണ്ഡവപ്പട ഇളകി. കുതിരയുടെ ഹ്രേഷാരവംകൊണ്ട് ഒന്നും അറിയാത്തമട്ടായി.

അപ്പോൾ ധർമ്മജനും, മാദ്രീപുത്രന്മാരും കുതിരപ്പടയുടെ വേഗം തടുത്തു. വാവിൽ ക്ഷോഭിച്ചലറിക്കുതിച്ച് ഏറ്റംകൊളളുന്ന വർഷകാലത്തെ കടലിനെ കരയെന്നപോലെ ആ പാണ്ഡവവീരന്മാർ വീഴ്ത്തി. ഉടനെ തേരാളികൾ നിശിതശരങ്ങൾകൊണ്ട് കുതിരക്കാരുടെ ശിരസ്സുകൾ മൂർച്ചകൂട്ടിയ ശര

ങ്ങൾകൊണ്ട് തടുത്തു. വില്ലാളികൾ വധിച്ചു തള്ളുന്ന അവർ ഗിരിഗർത്തത്തിൽ നാഗങ്ങൾ കൊന്ന നാഗങ്ങൾപോലെ ചിന്നി. അവരും മൂർച്ചകൂടിയ ശരങ്ങളും കുന്തങ്ങളും പ്രയോഗിച്ചു പത്തു ദിക്കിലും പാഞ്ഞ് തലകൊയ്ത് ഋഷ്ടികൊണ്ട് കുതിരക്കാർ വീഴത്തപ്പെട്ടു. തോമരങ്ങൾകൊണ്ട് പഴംവീഴ്ത്തുന്നവിധം ശിരസ്സുകളെ വീഴ്ത്തി. അങ്ങും ഇങ്ങും സാദികളോടുകൂടി ചത്ത കുതിരകൾ വീഴുന്നതും വീണതുമായി അവിടെയെങ്ങും കാണപ്പെട്ടു. കൊല്ലപ്പെട്ടുകൊണ്ടിരിക്കെ അശ്വങ്ങൾ ഭയപ്പെട്ട് പാഞ്ഞു. സിംഹത്തെക്കണ്ട മാൻകൂട്ടങ്ങളെപ്പോലെ കുതിരകൾ പറന്നു. അങ്ങനെ പോരിൽ പാണ്ഡവന്മാർ ശത്രുക്കളെ ജയിച്ചു. പെരുംപടയെ ശംഖുവിളിച്ച് അടുപ്പിച്ചു നിർത്തി.

തന്റെ സൈന്യം തോററതായിക്കണ്ട് ദുര്യോധനരാജാവ് മദ്രരാജാവായ ശല്യനോടു പറഞ്ഞു: 'ഇതാ പാണ്ഡുസുതജ്യേഷ്ഠനായ ധർമ്മജൻ യമന്മാരോടുകൂടി മഹാബാഹോ, നിങ്ങളൊക്കെ കാണ്കയല്ലേ പടയെ ഓടിക്കുന്നത്? കടലിനെ കരയെന്നപ്പോലെ ഹേ വീരാ, ഭവാൻ അവനെ തടുക്കൂ! ഭവാൻ വളരെ കീർത്തിമാനായ അസഹ്യബലവിക്രമനാണല്ലോ.' ഭവാന്റെ പുത്രന്റെ വാക്കുകേട്ട് പ്രതാപവാനായ ശല്യൻ തേർനിരയോടുകൂടി ധർമ്മജന്റെ നേരെ ചെന്നു.

ഉടനെ ചെന്നേല്ക്കുന്ന മദ്രരാജാവിന്റെ സൈന്യത്തെ ധർമ്മപുത്രൻ നിർത്തി. മദ്രരാജാവിനേയും ധർമ്മരാജാവ് തടഞ്ഞുനിർത്തി സ്തനാന്തരത്തിൽ പത്തു ശരങ്ങൾ വിട്ടു. ഏഴ് ശരങ്ങൾ നകുലനും, സഹദേവനും എയ്തു. അവരെയെല്ലാം മുമ്മൂന്നു ശരങ്ങൾ മദ്രരാജാവും എയ്തു. കൂർത്തമൂർത്ത അറുപതു ശരങ്ങൾ യുധിഷ്ഠിരരാജാവിനേയും എയ്തു. വെമ്പൽകൊണ്ട മാദ്രീപുത്രന്മാരെ മുമ്മൂന്നു ശരങ്ങൾ വീണ്ടും എയ്തു.

ഈ സമയത്ത് ഭീമൻ പോരിൽ തന്റെ സഹോദരന്മാർ അമ്മാവനുമായി പോരാടിക്കൊണ്ടു നില്ക്കുന്നതു കണ്ടു. അന്തകന്റെ ആസ്യത്തിലേക്കെന്നപോലെ മദ്രരാജാവിന്റെ മുമ്പിലേക്ക് കുതിച്ചുചെന്നു. യുധിഷ്ഠിരന്റെ അരികിലെത്തിയ ഭീമൻ പിന്നെ ഭയങ്കരമായ ഒരു പോരാട്ടം നടത്തി. പടിഞ്ഞാട്ട് അർക്കൻ ചായുവാൻ തുടങ്ങിയ സമയത്തു നടന്ന ആ രണം അതിദാരുണമായിരുന്നു."

**106. ഒമ്പതാംദിവസത്തെ യുദ്ധാവസാനം - ഭീഷ്മൻ പാണ്ഡവസൈന്യത്തെ ഓടിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "പിന്നെ നിന്റെ അച്ഛൻ ചൊടിച്ച് കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് സൈന്യത്തോടുകൂടിയ പാണ്ഡവന്മാരെ പോരിൽ എയ്തു. ഭീമനെ പന്ത്രണ്ടു ശരങ്ങളാലും, യുയുധാനനെ പത്തു ശരങ്ങളാലും പ്രഹരിച്ചു. മൂന്നു ശരങ്ങൾ നകുലനേയും, മൂന്നു ശരങ്ങൾ സഹദേവനേയും എയ്തു. കൈക്കും തലയ്ക്കുമായി പന്ത്രണ്ടു ശരങ്ങൾ ധർമ്മജനേയും എയ്തു. ധൃഷ്ടദ്യുമ്നനെ എയ്ത് ഒന്ന് അലറി. ഉടനെ ഭീഷ്മനെ നകുലൻ പന്ത്രണ്ടു ശരങ്ങൾകൊണ്ട് എയ്തു. സാത്യകി മൂന്നമ്പു വിട്ടു. പാർഷതൻ എഴുപതും, ഭീമൻ ഏഴ് അമ്പുകളും വിട്ടു. പിതാമഹനെ ധർമ്മജൻ പന്ത്രണ്ടു ശരങ്ങൾ വിട്ടു. ദ്രോണനെ സാത്യകി എയ്തു. ഭീഷ്മനേയും എയ്തു. ഓരോരുത്തരെ അയ്യഞ്ച് യമദണ്ഡോഗ്രമായ സായകങ്ങളാൽ പ്രഹരിച്ചു. മുമ്മൂന്നു ശരങ്ങൾകൊണ്ട് എതിർത്ത്, വടികൊണ്ട് ആനയെ എന്നവിധം ദ്രോണനെ പ്രഹരിച്ചു. സൗവീരന്മാർ, കിതവന്മാർ, പ്രാച്യന്മാർ, പ്രതീച്യന്മാർ, ഉദീച്യന്മാർ, മാളവന്മാർ, ശൂരസേനന്മാർ, അഭീഷഹന്മാർ, ശിബിമാർ, വസാതികൾ, ഇവരാരുംതന്നെ, കൂരമ്പുകൊണ്ടിട്ടും, ഭീഷ്മനെ വിട്ടില്ല. അപ്രകാരംതന്നെ നാനാദേശങ്ങളിൽ നിന്നും വന്ന അന്യരാജാക്കന്മാരും വിവിധായുധപാണികളായി പാണ്ഡവന്മാരോട് ഏററു. അപ്രകാരം ആ പാണ്ഡവന്മാരും മുത്തച്ഛനെ ചുററി. തേർക്കൂട്ടം ചുററിവളഞ്ഞ അപരാജിതനായ അവൻ കാട്ടിലിട്ട അഗ്നിപോലെ ശത്രുദാഹകനായി ജ്വലിച്ചു.

രഥമാകുന്ന അഗ്ന്യാകാരം, വില്ലാകുന്ന ജ്വാല, ഗദ, വാൾ വേൽ എന്നിവകളാകുന്ന ഇന്ധനം, ശരമാകുന്ന കനൽ ഇവയോടുകൂടിയ ഭീഷ്മനാകുന്ന അഗ്നി ക്ഷത്രിയേന്ദ്രന്മാരെ ചുട്ടു. പൊന്നിൻകടക്കെട്ടോടും, കഴുച്ചിറകോടും കൂടിയ കൂർത്തുമൂർത്ത നാരാചം തൂകി പെരും പട മൂടി. തേരാളികളേയും, ധ്വജങ്ങളേയും ശരങ്ങളാൽ വീഴ്ത്തി. തേർനിരകളെ മൊട്ടപ്പനക്കാടുപോലെ ശൂന്യമാക്കി. ആളില്ലാത്ത തേരുകൾ, ആനക്കാരില്ലാത്ത ആനകൾ, സാദികളില്ലാത്ത കുതിരകൾ ഇങ്ങനെ സർവ്വവും, ശൂന്യപ്രായമാക്കി. മഹാബാഹുവും സർവ്വശസ്ത്രധരോത്തമനുമായ അവൻ ഇടിവെട്ടുമാറ് ഘോരമായ ചെറുഞാണൊലി മുഴക്കിയപ്പോൾ സർവ്വഭൂതങ്ങളും വിറച്ചുപോയി. നിന്റെ അച്ഛന്റെ ബാണങ്ങൾ പാഴാവാതെനിന്നു. ഭീഷ്മന്റെ വില്ലിൽനിന്നെത്തുന്ന അമ്പുകൾ ചട്ടയിൽ തങ്ങിയില്ല. വീരൻ ചത്ത് അശ്വങ്ങൾ വലിച്ചുകൊണ്ടോടുന്ന രഥങ്ങൾ പോർക്കളത്തിൽ കാണുമാറായി. ചേദികളും, കാശിരാജ്യക്കാരും, കരൂഷകരുമായ പതിന്നാലായിരം വീരയോദ്ധാക്കളായ മഹാരഥന്മാർ പൊന്നണിഞ്ഞ കൊടിയോടു കൂടി പിന്മാറാതെ എതിർത്തു. വായതുറന്ന അന്തകനെപ്പോലെ ശരഹർഷം ചൊരിഞ്ഞുകൊണ്ടിരിക്കുന്ന ഭീഷ്മനോട് ഏറ്റ് വാജികളോടും, രഥത്തോടും ആനയോടുംകൂടി യമലോകത്തിലേക്കു യാത്രപോയി. അച്ചുപൊട്ടിയും, ഉപസ്കരംപൊട്ടിയും, ചക്രംപൊട്ടിയും നൂറും ആയിരവും രഥങ്ങൾ തകർന്നു. തട്ടോടെ ഉടഞ്ഞ തേരുകൾ, വീണ തേരാളികൾ, മുറിഞ്ഞ അമ്പുകൾ, ചട്ടകൾ, പട്ടസങ്ങൾ, ഭിണ്ഡിപാലങ്ങൾ, ഗദകൾ, കൂർത്തുമൂർത്ത ശരങ്ങൾ, അനുകർഷം,, ഉപാസംഗം, അററചക്രം, കൈകൾ, വാളുകൾ, വില്ലുകൾ, മണികുണ്ഡലങ്ങൾ ശോഭിക്കുന്ന ശിരസ്സുകൾ, വീരന്മാരുടെ കൈയുറകൾ, വീണകേതുക്കൾ, പലമട്ട് അററ ചാപങ്ങൾ എന്നിവകൊണ്ട് മന്നിടം ചിന്നി. പാപ്പാന്മാർചത്ത ആനകൾ, സാദികളാൽ വധിക്കപ്പെട്ട് നൂറും ആയിരവും താഴെവീണു. ആ വീരന്മാർ കിണഞ്ഞിട്ടും പാഞ്ഞോടുന്ന രഥിവീരന്മാരെ, ഭീഷ്മബാണം സഹിക്കാതെ ഓടുന്ന സമയത്ത്, നിറുത്താൻ അവർക്കു കഴിഞ്ഞില്ല. മഹേന്ദ്രവിക്രമനായ ഭീഷ്മൻ കൊന്നുമുടിക്കുന്ന വലിയ പട ഉടഞ്ഞുപോയി. എല്ലാവരും ഒററതിരിഞ്ഞ് പാഞ്ഞുപോയി. രഥങ്ങളും, ആനകളും, അശ്വങ്ങളും ചിന്നി. കൊടികൾ വീണു. ഹാ! ഹാ! എന്ന് ആർത്ത് പാണ്ഡവപ്പട ഭയങ്കരമായി ഭയപ്പെട്ടു. എല്ലാവരും പരിഭ്രമിച്ചു പരസ്പരം അറിയാതായി. അച്ഛൻ മകനെ കൊന്നു. മകൻ അച്ഛനെ കൊന്നു. കലമ്പലിൽ സ്നേഹിതനേയും ദൈവയോഗത്താൽ കൊന്നുവീഴ്ത്തി. ചിലർ ചട്ടയൂരി മുടിചിന്നി സർവ്വദിക്കിലും പായുന്നതായിക്കണ്ടു. പൈക്കൂട്ടം പോലെ ചിന്നി, തേർത്തട്ടിളകി. പാണ്ഡവന്മാരുടെ സൈന്യം ദുഃഖാകുലരായി. സൈന്യം ഭഞ്ജിക്കുന്നതു കണ്ടപ്പോൾ കേശവൻ തേർനിർത്തി അർജ്ജുനനോടു പറഞ്ഞു: 'എടോ പാർത്ഥാ, നീ പണ്ടേ കാത്തിരിക്കുന്നകാലം വന്നിരിക്കുന്നു. ഇവനെ നീ പ്രഹരിക്കുക. മന്നവന്മാരുടെ നടുവിൽവെച്ച് നീ മുമ്പു വിരാടപുരിയിൽ വെച്ച്, സഞ്ജയന്റെ അടുത്തു പറഞ്ഞില്ലേ. 'ഭീഷ്മദ്രോണാദ്യരായ ധാർത്തരാഷ്ട്രയോധന്മാരെയൊക്കെ ഞാൻ കൂട്ടത്തോടെ കൊല്ലും, അവർ പോരിൽ എന്നോട് എതിർക്കുന്നതായാൽ എന്ന്? നീ ഈ പറഞ്ഞ വാക്ക് സത്യമാക്കുക. ക്ഷത്രധർമ്മത്തെ മുൻനിർത്തി അല്ലൽ വിട്ട് യുദ്ധം ചെയ്യുക,' എന്ന് കൃഷ്ണൻ പറഞ്ഞപ്പോൾ കണ്ണുചായ്ച്ച്, തലതാഴ്ത്തി, കാമമൊന്നിലുമില്ലാത്തവിധം ബീഭത്സു പറഞ്ഞു; 'അവരെകൊന്നു നേടുന്ന രാജ്യം നരകത്തേക്കാൾ ഭയങ്കരമാണ്. എനിക്ക് വനവാസംകൊണ്ട് ഇണ്ടലുണ്ടുതാനും. ഏതാണ് ഭേദം? ഏതായാലും തേർ നടത്തുക. ഞാൻ ഭവാന്റെ വാക്ക് അനുസരിച്ചുകൊള്ളാം. ദുർദ്ധർഷനായ കുരുപിതാമഹനെ ഞാൻ വീഴ്ത്താം.' ഉടനെ മാധവൻ വെള്ളിപോലെ വെളുത്ത ഹയങ്ങളെ ഓടിച്ചു. ദുഷ്പ്രേക്ഷ്യനായ അർക്കനെപ്പോലെ ജ്വലിക്കുന്ന ഭീഷ്മന്റെ മുമ്പിലെത്തി. അപ്പോൾ വീണ്ടും ധർമ്മപുത്രസൈന്യം തിരിച്ചുവന്നു. പാർത്ഥൻ ഭീഷ്മനോട് ഏല്ക്കുന്നതു കണ്ടപ്പോൾ ഭയം നീങ്ങി.

അപ്പോൾ കുരുശ്രേഷ്ഠനായ ഭീഷ്മൻ സിംഹംപോലെ അലറി. ശരവർഷംകൊണ്ട് ധനഞ്ജയന്റെ രഥം മൂടി. ക്ഷണം കൊണ്ട് സൂതഹയങ്ങളോടുകൂടിയ ആ തേർ ശരംകൊണ്ടു മൂടിയതുകൊണ്ട് അറിയാത്തവിധമായി വാസുദേവൻ ധൈര്യത്തോടെ സംശയിക്കാതെ ഉടനെ ഭീഷ്മബാണങ്ങൾ ഏല്ക്കുന്ന അശ്വങ്ങളെ നടത്തി. അപ്പോൾ പാർത്ഥൻ ഘനാരാവമുള്ള ദിവ്യചാപമെടുത്ത് തീക്ഷ്ണശരംകൊണ്ട് ഭീഷ്മന്റെ വില്ല് മുറിച്ചുവീഴ്ത്തി. വില്ല് മുറിഞ്ഞ ഉടനെ ആ കൗരവ്യൻ വേറെ ഒരു വില്ലെടുത്ത് കണ്ണടയ്ക്കുന്നതിനു മുമ്പായി രണ്ടു കൈകൊണ്ടും വലിച്ച് ഞാൺകെട്ടി. അപ്പോൾ ക്രുദ്ധനായ അർജ്ജുനൻ ആ വില്ലും ഖണ്ഡിച്ചുവീഴ്ത്തി. ഇതുകണ്ടപ്പോൾ ആ ധനുർശ്രേഷ്ഠൻ അർജ്ജുനനോടു പറഞ്ഞു: 'ഹേ കൗന്തേയാ, കൊള്ളാം, നന്ന്,' എന്നു സസന്തോഷം പറഞ്ഞ് വേറെ വില്ലെടുത്ത് ഭീഷ്മൻ പാർത്ഥന്റെ തേർ നോക്കി അയച്ചു. കൃഷ്ണൻ വാജികളെ നടത്തുവാനുള്ള പാടവം കാണിച്ചു. മണ്ഡലം ചുററി ഭീഷ്മൻ എയ്യുന്ന അമ്പുകളെല്ലാം പാഴിലാക്കുകയും ചെയ്തു. ഭീഷ്മന്റെ ശരങ്ങളേറ്റ് ആ നരർഷഭൻ ശോഭിച്ചു. പാർത്ഥന്റെ മൃദുയുദ്ധം കണ്ടും പോരിൽ ഭീഷ്മൻ ശരനിര വർഷിച്ച് രണ്ടു സൈന്യങ്ങളുടേയും മദ്ധ്യത്തിൽ അർക്കനെപ്പോലെ തപിച്ചുനില്ക്കുന്നതു കണ്ടും, പാണ്ഡവപക്ഷത്തിലെ മഹാരഥന്മാരെ കൊന്നുവീഴ്ത്തുന്നതു കണ്ടും, യുധിഷ്ഠിരന്റെ പടയിൽ ഭീഷ്മൻ പ്രളയം സൃഷ്ടിക്കുന്നതു കണ്ടും മധുസൂദനന് സഹിച്ചില്ല. പാർത്ഥന്റെ വെള്ളക്കുതിരകളെ വിട്ട്, മഹായോഗിയായ വാസുദേവൻ തേർവിട്ടു ചാടി കൈ ഉയർത്തി ഭീഷ്മന്റെനേരെ പാഞ്ഞുചെന്നു. ചമ്മട്ടിയേന്തിയ ആ തേജസ്വി സിംഹംപോലെ അലറി. കാൽവെപ്പിൽ ഊഴി പിളരുംവിധം, ആ ലോകേശ്വരനും അമിതദ്യുതിയുമായ കൃഷ്ണൻ ക്രോധരക്താക്ഷനായി ഹിംസിക്കുവാനായി അടുത്തു. അപ്പോൾ രണാങ്കണത്തിൽ നിന്റെ ഭടന്മാരുടെ ഉള്ളു വിറച്ചു. അ ബഹളത്തിൽ കൃഷ്ണൻ ഭീഷ്മന്റെ നേരെ ചെല്ലുന്നത് കണ്ടപ്പോൾ നടുങ്ങാത്തവരാരുമുണ്ടായില്ല. 'ഭീഷ്മൻ ചത്തു! ഭീഷ്മൻ ചത്തു!' എന്ന ശബ്ദം എല്ലായിടത്തുനിന്നും പൊങ്ങി. മഞ്ഞപ്പട്ടു ചാർത്തി ഇന്ദ്രനീലനായ ജനാർദ്ദനൻ മിന്നൽക്കാറുകണക്കെ ഭീഷ്മന്റെ നേരേ സിംഹം ആനയോടെന്നപോലെയും, കാള കാളയോടെന്നപോലെയും ഏററ് ഊക്കിൽ പാഞ്ഞു. ആർത്ത് എത്തുന്ന യാദവശ്രേഷ്ഠനെക്കണ്ട് കൂസൽകൂടാതെ ഭീഷ്മൻ പെരുംവില്ലു വലിച്ച്, ഗോവിന്ദനോട് ഒട്ടും സംഭ്രമംകൂടാതെ ഭീഷ്മൻ പറഞ്ഞു: 'വരൂ! വരൂ! പങ്കജാക്ഷാ, ദേവാ, ഞാൻ അങ്ങയെ നമസ്കരിക്കുന്നു. ഭവാൻ ഇപ്പോൾത്തന്നെ എന്നെ ഈ പെരുംപോരിൽ വീഴ്ത്തിയാലും. അനഘാശയാ, ഭവാൻ എന്നെ പോരിൽ വീഴ്ത്തിയാലും. മാധവാ, എന്നാൽ ഞാൻ ഈ പോരിൽ ത്രൈലോക്യസംഭാവിതനായി ഭവിക്കും, മഹത്തായ ശ്രേയസ്സ് എനിക്കു ലഭിക്കും, യഥേഷ്ടം പ്രഹരിക്കാം. ഞാൻ അങ്ങയുടെ ദാസനാണ്.' അപ്പോഴേക്കും മഹാബാഹുവായ അർജ്ജുനൻ പാഞ്ഞുചെന്ന് കൃഷ്ണനെ തന്റെ കൈകൊണ്ട് ഗാഢമായി പിടിച്ചു. പാർത്ഥൻ പിടിച്ചുനിർത്താൻ ശ്രമിച്ചപ്പോൾ കൃഷ്ണൻ അവനേയുംകൊണ്ട് ഊക്കിൽ പോന്നു. പാർത്ഥൻ ശക്തിയായി കാലൂന്നി നിന്നിട്ട് പത്താമത്തെ അടിക്ക് പാമ്പുപോലെ ചീറിനില്ക്കുന്ന ഋഷീകേശനെ സ്നേഹത്താൽ പിടിച്ചുനിർത്തി. അർജ്ജുനൻ പറഞ്ഞു: 'മഹാബാഹോ, തിരിക്കുക, ഭവാന്റെ വാക്ക് ഭോഷ്ക്കായി ഭവിക്കരുത്. ഭവാൻ യുദ്ധം ചെയ്യില്ലെന്നു പറഞ്ഞത് സത്യമാക്കണം. ജനങ്ങൾ എന്തു പറയും, മാധവൻ ഭോഷ്ക്ക് പറയുന്നവനാണെന്ന്. ഇതൊക്കെ എന്റെ ചുമതലയാണ്. പിതാമഹനെ ഞാൻ വീഴ്ത്തിക്കൊള്ളാം. ഈ ശസ്ത്രത്തേയും, എന്റെ പുണ്യത്തേയും പിടിച്ച് സത്യംചെയ്യുന്നു. ഞാൻ ശത്രുക്കളെ ഒടുക്കിക്കൊള്ളാം മധുസൂദനാ. ഇപ്പോൾത്തന്നെ ഭവാൻ കണ്ടുകൊള്ളുക, ആ ദുർദ്ധർഷൻ വീഴുന്നത്. പ്രളയകാലത്ത് പൂർണ്ണചന്ദ്രൻ ദൈവത്താൽ വീഴ്ത്തപ്പെടുന്നവിധം ഞാൻ വീഴ്ത്തും.' മഹാത്മാവായ അർജ്ജുനന്റെ വാക്കുകേട്ട് മാധവൻ ശേഷവും പകരവും മിണ്ടാതെ ക്രോധത്തോടെ തേരിൽക്കയറി.

ശാന്തനവനായ ഭീഷ്മൻ വീണ്ടും തേരിൽ നില്ക്കുന്ന രഥിവീരന്മാരെ, ശൈലങ്ങളെ മഴക്കാറുപോലെ ശരവൃഷ്ടികളാൽ വർഷിച്ചു. വേനല്ക്കാലത്ത് സൂര്യൻ രശ്മികളാൽ തേജസ്സ് നേടുന്നപോലെ യോധപ്രാണങ്ങളെ നേടി പ്രശോഭിച്ചു. നിന്റെ അച്ഛൻ പാണ്ഡവപ്പട ഭഞ്ജിച്ചു. ഭടന്മാർ ബുദ്ധിമടുത്ത്, ചത്തൊടുങ്ങുന്നതു കണ്ട് ഓടി. അദൃശ്യനായ ഭീഷ്മനെ നോക്കുവാൻപോലും ആരും ധൈര്യപ്പെട്ടില്ല. അവൻ മദ്ധ്യാഹ്നസൂര്യനെപ്പോലെ ഉന്നതമായ തേജസ്സോടെ വിളങ്ങി. നൂറുകണക്കിനും ആയിരക്കണക്കിനും യോദ്ധാക്കളെ ഭീഷ്മൻ കൊന്നുവീഴ്ത്തുന്നതു കണ്ട്, ആ കടുംകൈ ചെയ്യുന്ന അതിമാനുഷവീരനെ പാണ്ഡവന്മാർ നോക്കിക്കണ്ട് ഭയാർത്തരായി നിന്നു. പാണ്ഡവസൈന്യം ഓടുന്നതുകണ്ട് ചേറ്റിൽപ്പൂണ്ട പശുക്കളെപ്പോലെ പാണ്ഡവന്മാർ അവശരായി നിന്നു. ആ ശക്തൻ മർദ്ദിക്കവെ പാണ്ഡവസൈന്യം ശക്തികെട്ട ഉറുമ്പുകൾപോലെയായി.

മഹാരഥനായ ഭീഷ്മൻ, ദുഷ്പ്രകമ്പ്യനായി നരേന്ദ്രന്മാരെ ശരവർഷംകൊണ്ട് തപിപ്പിക്കെ, ശരാർച്ചിസ്സായ ഭീഷ്മനെ, തപിപ്പിക്കുന്ന അർക്കനെയെന്നപോലെ നോക്കുവാൻപോലും യോദ്ധാക്കൾ അശക്തരായി. ആ പാണ്ഡവസൈന്യത്തെ അവൻ മുടിക്കുമ്പോൾ സഹസ്രകിരണൻ അസ്തമിച്ചു. തളർന്നു മങ്ങുന്ന ബലങ്ങൾക്കൊക്കെ പിൻവാങ്ങുവാനുള്ള വിചാരവും വന്നു.''

**107. ഒമ്പതാംദിവസത്തെ യുദ്ധത്തിന്റെ അവസാനം – പാണ്ഡവന്മാർക്ക് തന്നെ വധിക്കുവാനുള്ള മാർഗ്ഗം ഭീഷ്മൻ പറഞ്ഞുകൊടുക്കുന്നു –** സഞ്ജയൻ പറഞ്ഞു: ''ഭീഷ്മൻ സൈന്യങ്ങളെ കൊന്നൊടുക്കിക്കൊണ്ടിരിക്കെ സൂര്യൻ അസ്തമിച്ചു. ഘോരമായ ഇരുട്ടു വ്യാപിച്ചു. രണഭൂമി കാണാത്ത മട്ടായി. ഭീഷ്മൻ കൊന്നുമുടിക്കുമ്പോൾ, യുദ്ധരംഗം ഇരുട്ടിൽ മറഞ്ഞപ്പോൾ, അസ്ത്രം കൈവിട്ട് സൈന്യങ്ങൾ പായുമ്പോൾ, സോമകന്മാരെല്ലാം ഉത്സാഹംകെട്ടതു കണ്ടപ്പോൾ, യുധിഷ്ഠിരൻ പടയെ പിൻതിരിച്ചു. സൈന്യങ്ങളെ പിൻതിരിച്ചതിന്നുശേഷം, യുദ്ധത്തിൽ മുറിവേററ അവർ ശിബിരത്തിലെത്തി വിശ്രമിച്ചു. ഭീഷ്മബാണാർത്തരായ പാണ്ഡവന്മാർക്ക് യാതൊരു മനശ്ശാന്തിയും കിട്ടാതായി.

പാണ്ഡുസൃഞ്ജയന്മാരെ പോരിൽ പരാജിതരാക്കിയതിന്നുശേഷം ഭീഷ്മനെ നിന്റെ മക്കൾ കുമ്പിട്ട് പൂജിച്ചു. അവൻ സന്തോഷത്തോടെ കുരുക്കളുടെകൂടെ വസിച്ചു.

എല്ലാവരേയും മയക്കുന്ന രാത്രി കൂടുതൽ ഇരുട്ടായി. ആ ഘോരമായ രാത്രികാലത്ത് പാണ്ഡവന്മാരും, വൃഷ്ണികളും, ദുർദ്ധർഷരായ സൃഞ്ജയന്മാരും ചേർന്ന് ആലോചനയായി. അവർ മന്ത്രാലോചനകൾക്ക് ഒത്തുകൂടി. മന്ത്രനിശ്ചയകോവിദന്മാരായ അവർ തങ്ങൾക്കു നന്മയ്ക്കുവേണ്ടി മന്ത്രിച്ചു. അപ്പോൾ യുധിഷ്ഠിരരാജാവ് ഗാഢമായി ചിന്തിച്ച് വാസുദേവന്റെ നേരെ നോക്കി ഇപ്രകാരം പറഞ്ഞു: 'കൃഷ്ണാ! ഭീമപരാക്രമനും മഹാത്മാവുമായ ഭീഷ്മൻ താമരപ്പൊയ്ക ആനയെന്നപോലെ എന്റെ സൈന്യത്തെ മഥിച്ചതു ഭവാൻ കണ്ടില്ലേ? ഈ മഹാത്മാവിനെ നോക്കുവാൻപോലും ഞാൻ ശക്തനല്ല. കത്തിക്കാളുന്ന അഗ്നിപോലെയാണല്ലോ അവൻ സൈന്യങ്ങളെ ദഹിപ്പിക്കുന്നത്. വിഷോൽബണനായ തക്ഷകനെപ്പോലെ, പോരിൽച്ചൊടിച്ച ഭീഷ്മൻ തീക്ഷ്ണബാണങ്ങൾകൊണ്ടു മുടിക്കുന്നു. ക്രുദ്ധനായ യമനെ ജയിക്കാം, വജ്രമെടുത്ത ഇന്ദ്രനേയും ജയിക്കാം; പാശം എടുത്ത വരുണനേയും, ഗദയേന്തിയ വിത്തേശനേയും ജയിക്കാം. എന്നാൽ ക്രുദ്ധനായ ഭീഷ്മനെ പോരിൽ ജയിക്കുക എന്നത് അശക്യംതന്നെ! കൃഷ്ണാ! ഞാൻ ഈ നിലയ്ക്കു ശോകസമുദ്രത്തിൽ ആണ്ടു പോയിരിക്കുന്നു. ഞാൻ എന്റെ ബുദ്ധിമോശംകൊണ്ട് ഭീഷ്മനോട് യുദ്ധത്തിന്നിറങ്ങി. ഹേ

ദുർദ്ധർഷാ, ഞാൻ കാട്ടിലേക്കു പോകുന്നു! അവിടെപ്പോവുകയാണു നല്ലത്. യുദ്ധം ഗുണമല്ല. കൃഷ്ണാ, ഭീഷ്മൻ ഞങ്ങളെയൊക്കെ കൊന്ന് അവസാനിപ്പിക്കുന്നു. കത്തുന്ന തീയിൽ ഇയ്യാംപാററയെന്നപോലെ ഞങ്ങളൊക്കെ പൊരിഞ്ഞുചാകും. ഞങ്ങളൊന്നായി ഭീഷ്മന്റെ നേരിട്ടുചെന്നു ചാകുവാൻ പോകയാണല്ലോ. രാജ്യത്തിന്നുവേണ്ടി വിക്രമിച്ച ഞാൻ നശിച്ചു. ശൂരന്മാരായ എന്റെ അനുജന്മാരും അമ്പുകൊണ്ട് ആർത്തരായി. ഞാൻ ഒരാൾ കാരണം സോദരസ്നേഹംനിമിത്തം നാടു നഷ്ടപ്പെട്ട് കാടു കയറിയവരാണ് അവർ. ഞാൻകാരണം ഈമാതിരിയൊക്കെ അവർ കുഴങ്ങി മധുസൂദനാ! ഇനി എങ്ങനെയെങ്കിലും ജീവൻ കിട്ടാൻ വല്ല മാർഗ്ഗവുമുണ്ടോ ഗോവിന്ദാ! ജീവൻ സുദുർല്ലഭമായ വസ്തുവല്ലേ? ഇനി ജീവിതമുള്ളകാലം മുഖ്യമായ ധർമ്മം ചെയ്യുകയാണ് ഉത്തമം. സോദരന്മാരോടുകൂടി അനുഗ്രാഹ്യനായി തപോവൃത്തിയിൽ ജീവിക്കാം. ധർമ്മത്തിന്നു തെറ്റുപറ്റാത്തവിധം ഭവാൻ എന്തുവേണമെന്നു പറഞ്ഞാലും.' സങ്കടംമൂലം വിസ്തരിച്ചു ധർമ്മപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ യുധിഷ്ഠിരനെ ആശ്വസിപ്പിച്ച് കൃഷ്ണൻ ഇപ്രകാരം പറഞ്ഞു: 'ഹേ, ധർമ്മരാജാവേ! ഭവാൻ വിഷാദിക്കാതിരിക്കൂ. ശത്രുസൂദനന്മാരായ നിന്റെ സോദരന്മാർ അജയ്യരാണ്. ഭീമാർജ്ജുനന്മാരായ ഇവർ വായുവിനോടും, അഗ്നിയോടും തുല്യമായ ശക്തിയുള്ളവരാണ്. മാദ്രേയന്മാർ, വാനോർക്ക് ഈശ്വരന്മാർപോലെയുള്ളവരാണ്. നാം തമ്മിലുള്ള ബന്ധം ചിന്തിച്ച് ഭവാൻ ഭീഷ്മനോട് ഏൽക്കുവാനായി എന്നോടു പറഞ്ഞാൽ ഞാൻ അതു ചെയ്യാതിരിക്കുമോ? അർജ്ജുനൻ വിട്ടൊഴിക്കുകയാണെങ്കിൽ ഞാൻ ധാർത്തരാഷ്ട്രജന്മാരുടെ മുമ്പിൽവെച്ചു ഭീഷ്മനെ കൊല്ലും. ഭീഷ്മനാകുന്ന ആ വീരനെ കൊന്നാൽ തീർച്ചയായും നമുക്കു ജയം സിദ്ധിക്കും. ഒറ്റത്തേരാൽ കുരുപിതാമഹനെ വീഴ്ത്തിക്കളയാം ഞാൻ. പോരിൽ ഇന്ദ്രന്റെ മട്ടിൽ ഞാൻ ചെയ്യുന്ന വിക്രമം ഭവാനു കാണണോ? മഹാസ്ത്രം തൂകുന്ന അവൻ തേരിൽനിന്നു വീഴുന്നതു ഭവാനു കാട്ടിത്തരാം. പാണ്ഡവന്മാർക്ക് ഏതൊരുത്തൻ ശത്രുവാണോ, അവൻ എനിക്കും ശത്രുവാണ്. നിങ്ങൾക്കുള്ളതൊക്കെ എനിക്കുള്ളതാണ്. എനിക്കുള്ളതൊക്കെ നിങ്ങൾക്കുമുള്ളതാണ്. നിന്റെ സഹോദരൻ എന്റെ സഖിയാണ്, ശിഷ്യനാണ്, വിശേഷിച്ച് ഏറ്റവും അടുത്ത സംബന്ധിയുമാണ്. പ്രഭോ, മാംസം മുറിച്ച് അർജ്ജുനന്നു കൊടുക്കണമെങ്കിൽ അതിന്നുപോലും ഞാൻ സന്നദ്ധനാണ്, എനിക്കുവേണ്ടി അപ്രകാരംതന്നെ അർജ്ജുനനും പ്രാണൻ കളയും. ഞങ്ങൾക്കുള്ള കരാറ് അന്യോന്യം കാക്കുകയെന്നതാണ്. ഹേ, രാജേന്ദ്രാ, ഭവാൻ എന്നെ അയയ്ക്കൂ! കല്പിക്കൂ! എന്നാൽ ഞാൻ യുദ്ധംചെയ്യാം. ആദ്യം ഉപപ്ലാവ്യത്തിൽവെച്ച് അർജ്ജുനൻ സത്യംചെയ്തു, ലോകരുടെ മുമ്പിൽവെച്ച് "ഞാൻ ഗാംഗേയനെ വധിക്കും" എന്ന്. ധീമാനായ പാർത്ഥന്റെ ഈ വാക്കു പാലിക്കേണ്ടതാണ്. പാർത്ഥൻ സമ്മതിക്കുകയാണെങ്കിൽ ആ കർമ്മം ഞാൻ നിസ്സംശയം ചെയ്യാം. ഈ ഭാരം പാർത്ഥന്ന് മതിയായതാണ്. അവൻ പോരിൽ ശത്രുധ്വംസിയായ ഭീഷ്മനെ കൊന്നുകൊള്ളും. പോരിന്ന് ഏല്ക്കുന്ന അർജ്ജുനൻ അസാദ്ധ്യകർമ്മങ്ങൾ ചെയ്യുന്നവനാണ്. ദൈത്യന്മാരേയും, വാനവന്മാരേയും, ദാനവന്മാരേയും ഒന്നിച്ചേല്ക്കുവാനും അർജ്ജുനന്നു കഴിയും. പോരിൽ ദേവന്മാരേപ്പോലും അർജ്ജുനൻ കൊന്നുകളയും. പിന്നെയുണ്ടോ ഭീഷ്മനെ കൊല്ലുവാൻ വിഷമം! വിപരീതനും, മഹാവീര്യനും, സത്വംകെട്ടവനും, അല്പജീവിതനുമായ ശാന്തനവൻ എന്താണു ചെയ്യേണ്ടത് എന്നു തീർച്ചയായും അറിയാത്തവനാണ്.'

യുധിഷ്ഠിരൻ പറഞ്ഞു: 'മഹാത്മാവേ, മാധവാ, ഭവാൻ പറഞ്ഞതു വാസ്തവമാണ്. ഭവാന്റെ ശക്തിയെ തടുക്കുവാൻ ഇവർക്കാർക്കും സാധിക്കയില്ല. ഞാൻ ഇച്ഛിക്കുന്നവിധം എല്ലാം ഭവാൻ സാധിപ്പിക്കുമെന്നുള്ളതും തീർച്ചയാണ്. ഹേ, പുരുഷശ്രേഷ്ഠാ, ഭവാൻ എന്റെ പക്ഷം സ്വീകരിച്ചു നില്ക്കുകയാൽ ഞാൻ ഇന്ദ്രാദിദേവന്മാരെപ്പോലും ജയിച്ച് വിജയിയായി ഭവിക്കും. പിന്നെ ഹേ, ഗോവിന്ദാ, ഭവാൻ നാഥനായി നില്ക്കുമ്പോൾ ഭീഷ്മൻ ഞങ്ങൾക്കു പുല്ലാണ്! ആത്മഗൗരവം ചിന്തിച്ച് ഞാൻ ഒരിക്കലും ഭവാനെ അസത്യവാനാക്കുകയില്ല. യുദ്ധംചെയ്യാതെ തന്നെ വേണ്ട സഹായം ഭവാൻ ചെയ്യുക. ഭീഷ്മൻ എനിക്ക് ഒരു കരാർ പോരിന്നിറങ്ങുന്നതിന്നുമുമ്പ് ചെയ്തിട്ടുണ്ട്: 'നിനക്കുവേണ്ടി മന്ത്രിക്കാം, നിനക്കുവേണ്ടി യുദ്ധംചെയ്യുകയില്ല. ദുര്യോധനന്നുവേണ്ടി പോരാടും.' ഇതാണ് എന്നോടുചെയ്ത സത്യം. അവൻ രാജ്യം എനിക്കു നല്കും; മന്ത്രവും നല്കും മാധവാ. അതുകൊണ്ട് അങ്ങയോടുകൂടി നാമെല്ലാവരും അദ്ദേഹത്തിന്റെ അടുത്തേക്കു പോകുക. അദ്ദേഹത്തെ എങ്ങനെയാണ് കൊല്ലേണ്ടത് എന്നു ചോദിച്ചറിയുക. കുരുശ്രേഷ്ഠനായ ദേവവ്രതനോട് അതിന്നുള്ള ഉപദേശം ചോദിക്കുക. അവൻ നമ്മളോട് നേരായ ഹിതം ഉപദേശിക്കാതിരിക്കയില്ല. അവൻ എങ്ങനെ പറയുന്നുവോ, അങ്ങനെ നമുക്കു ചെയ്യാം. ആ ദൃഢവ്രതൻ നമുക്ക് ജയവും മന്ത്രവും നല്കും. അച്ഛനില്ലാതെ ഈ കിടാങ്ങളെ വളർത്തിയ പിതാവാണ് ആ മഹാത്മാവ്. ആ വൃദ്ധനായ മുത്തച്ഛനേയും ഞങ്ങൾ കൊല്ലാൻ നോക്കുന്നു. ഇതിൽപ്പരം സങ്കടമെന്തുണ്ട് കേശവാ! അച്ഛന്റെ അച്ഛനെ! കഷ്ടം! ഈ ക്ഷത്രജീവിതം നിന്ദ്യംതന്നെ!"

സഞ്ജയൻ പറഞ്ഞു: "അപ്പോൾ കുരുപ്രവരനായ ധർമ്മജനോട് വാർഷ്ണേയൻ പറഞ്ഞു: 'കൊള്ളാം രാജാവേ, ഭവാൻ പറഞ്ഞത് എനിക്കു ബോധിച്ചു. ദേവവ്രതനായ ഭീഷ്മൻ ദക്ഷനാണ്. അവൻ നോട്ടംകൊണ്ടുപോലും ദഹിപ്പിച്ചുകളയുന്നവനാണ്. അതുകൊണ്ട് നാം പോവുക. ഗംഗാസുതനോട് അദ്ദേഹത്തിന്റെ വധത്തിന്നുള്ള വഴിയെന്തെന്ന് ചോദിച്ചറിയുക. അദ്ദേഹം സത്യം പറയും, വിശേഷിച്ചും ഭവാൻ ചോദിച്ചാൽ യാഥാർത്ഥ്യം പറയാതിരിക്കയില്ല. ഇനി വൈകാതെ കുരുപിതാമഹനോടു ചോദിക്കുവാൻ പോവുക. അവൻ ശത്രുക്കളോടെതിർക്കുവാനുള്ള ഉപദേശം നിനക്കു നല്കും.' ഇപ്രകാരം പാണ്ഡവന്മാർ മന്ത്രിച്ച്, വീര്യവാനായ വാസുദേവനോടുകൂടി, ചട്ടയും ശസ്ത്രങ്ങളുംവെച്ചു ഭീഷ്മന്റെ ശിബിരത്തിലെത്തി. ഭീഷ്മന്റെ അടുത്തേക്കു കടന്നുചെന്ന് തലകുമ്പിട്ടു കൂപ്പി. ആ ഭരതർഷഭനെ പാണ്ഡുപുത്രന്മാർ പൂജിച്ചു തലകുനിച്ച് ഭീഷ്മനെ ശരണം പ്രാപിച്ചു മഹാബാഹുവായ ഭീഷ്മപിതാമഹൻ പറഞ്ഞു: 'സ്വാഗതം വാർഷ്ണേയാ! സ്വാഗതം ധനഞ്ജയാ! ! സ്വാഗതം ! ധർമ്മപുത്ര സ്വാഗതം! യമന്മാരേ! നിങ്ങൾക്കു പ്രീതിവർദ്ധനമായി ഞാൻ എന്തുചെയ്യേണ്ടൂ! അതിദുഷ്കരമായ കാര്യമായാലും ഞാൻ ഏതുവിധത്തിലും അതു ചെയ്തുകൊള്ളാം!' വീണ്ടും പ്രീതിയോടുകൂടി ഇപ്രകാരം പറയുന്ന ഗാംഗേയനോട് പ്രീതിജനകമായവിധം ദീനാത്മാവായ രാജാവ് പറഞ്ഞു: 'ഹേ, ധർമ്മജ്ഞാ! ഞങ്ങൾ എങ്ങനെ ജയിക്കും? എങ്ങനെ ഞാൻ രാജ്യം നേടേണ്ടൂ? എങ്ങനെയായാൽ പ്രജകൾക്കു നാശം സംഭവിക്കാതിരിക്കും? അങ്ങയെ വധിക്കുവാനുള്ള ഉപായം അങ്ങു തന്നെ അരുളിയാലും! എങ്ങനെ ഹേ, വീരാ! ഭവാനെ ഞങ്ങൾ സഹിക്കും? ഒരു ചെറിയ പഴുതുപോലും അങ്ങയെ വീഴ്ത്തുവാൻ ഞങ്ങൾക്കു കിട്ടുന്നില്ലല്ലോ. പിതാമഹാ! ഭവാന്റെ വില്ല് എപ്പോഴും വളഞ്ഞല്ലേ കാണുന്നത്. എടുക്കുമ്പോഴും, തൊടുക്കുമ്പോഴും, വില്ലു വലിക്കുമ്പോഴും ഭവാനെ തിരിച്ചു കാണുന്നില്ല. തേര്, അശ്വനിര, ആൾ, ആന ഇവയെ മുടിക്കുമ്പോൾ, ഭവാൻ തേരിൽ അർക്കനെപ്പോലെ ശോഭിക്കുന്നതായേ കാണുന്നുള്ളൂ. ഭവാനെ ജയിക്കുവാൻ ആര് ഒരുങ്ങും? ഭവാൻ ശരവർഷം ചൊരിഞ്ഞ് പോരിൽ മുടിച്ചുകളഞ്ഞല്ലോ. എന്റെ മഹാസൈന്യത്തെ ഭവാൻ പോരിൽ ക്ഷയിപ്പിച്ചുകഴിഞ്ഞു. ഭവാനെ പോരിൽ ജയിക്കണം. രാജ്യവും ലഭിക്കണം; എന്റെ പടയ്ക്ക് ക്ഷേമവുമുണ്ടാകണം. ഭവാൻ അതിന്നുവേണ്ട മാർഗ്ഗം പറഞ്ഞുതന്നാലും പിതാമഹാ!' രാജാവ് ഇപ്രകാരം പറഞ്ഞപ്പോൾ ഭീഷ്മൻ ആ പാണ്ഡവനോടു പറഞ്ഞു: 'ഞാൻ ജീവിച്ചിരിക്കെ ഒരിക്കലും യുദ്ധത്തിൽ നിങ്ങൾക്കു ജയം ലഭിക്കയില്ല. ഹേ, സർവ്വജ്ഞാ! ഞാനീ പറഞ്ഞത് സത്യമാണ്. പാണ്ഡുപുത്രന്മാ

രേ, എന്നെ പോരിൽ ജയിച്ചാൽ നിങ്ങൾക്കു ജയം ലഭിക്കും. നിങ്ങൾ പോരിൽ ജയം കാംക്ഷിക്കുന്നുണ്ടെങ്കിൽ എന്നെ ഉടനെ പ്രഹരിച്ചുകൊള്ളുവിൻ. പാർത്ഥന്മാരേ, ഞാൻ സമ്മതിക്കുന്നു. അനുവാദം തരുന്നു. നിങ്ങൾ എന്നെ പ്രഹരിച്ചുകൊള്ളുവിൻ. കാര്യമറിഞ്ഞു ഞാൻ പറയുന്നു നിങ്ങളുടെ നന്മയ്ക്ക് ഇതേ പറ്റുകയുള്ളു. ഞാൻ തീർന്നാലൊക്കെയും തീർന്നു. അതുകൊണ്ട് ഇക്കാര്യം മടിക്കാതെ ചെയ്തുകൊള്ളുവിൻ."

യുധിഷ്ഠിരൻ പറഞ്ഞു: "എന്നാൽ അതിന്നുവേണ്ട ഉപായം, യുദ്ധത്തിൽ ജയിക്കുവാനുള്ള മാർഗ്ഗം, ഭവാൻ ഉപദേശിച്ചാലും. പോരിൽ ദണ്ഡേന്തിനില്ക്കുന്ന അന്തകനോട് തുല്യനായ അങ്ങയെ എങ്ങനെ ജയിക്കേണ്ടു? വജ്രപാണിയായ ഇന്ദ്രനേയും പാശിയേയും വിത്തേശനേയും ജയിക്കാം. ഇന്ദ്രാദികളായ ദേവന്മാർക്കും ദൈത്യന്മാർക്കുംകൂടി പോരിൽ അങ്ങയെ ജയിക്കുവാൻ സാദ്ധ്യമല്ല."

ഭീഷ്മൻ പറഞ്ഞു: "മഹാബാഹോ, പാണ്ഡവാ, നീ പറയുന്നതു സത്യമാണ്. ഇന്ദ്രാദിദേവദൈത്യന്മാർക്കുപോലും പോരിൽ ഈ ഞാൻ അജയ്യനാണ്. ഞാൻ ശസ്ത്രമെടുത്ത് നല്ല വില്ലുമായി പൊരുതുന്നസമയത്ത് എന്നെ വീഴ്ത്തുവാൻ ആർക്കും കഴിയുകയില്ല. എന്നാൽ ശസ്ത്രംവെച്ച എന്നെ മഹാരഥന്മാർ വീഴ്ത്തും. മുമ്പെ ഞാൻ എടുത്ത നിശ്ചയം നിങ്ങളോടു പറയാം. ശസ്ത്രംവെച്ചവനിലും വീണവനിലും മുക്തമായ വർമ്മധ്വജന്മാരിലും, ഓടുന്നവനിലും, ഉഴന്നവനിലും 'ഞാൻ നിന്റെ ആളാണ്' എന്നു പറയുന്നവനിലും, പെണ്ണിലും, പെണ്ണിന്റെ പേരുള്ളവനിലും, വികലനിലും, ഏകപുത്രനിലും, നീചമർത്ത്യനിലും യുദ്ധം എനിക്ക് ഇഷ്ടമില്ല. ഇത് എന്റെ നിശ്ചയമാണ്. അമംഗളനെക്കണ്ടാൽ തീർച്ചയായും ഞാൻ യുദ്ധംചെയ്യുകയില്ല. നിന്റെ സൈന്യത്തിൽ ദ്രുപദപുത്രനായി ഒരു മഹാരഥനില്ലേ. സമരാമർഷിയും, ശൂരനും, പോരിൽ വിജയിയുമായ ഒരുത്തൻ. അവന്റെ വിവരമൊക്കെ നിങ്ങൾക്ക് അറിവുള്ളതാണ്. മുമ്പെ പെണ്ണായി പിറന്നവനും പിന്നീട് ആണായിത്തീർന്നവനുമാണ് അവൻ. ആ ശിഖണ്ഡിയെ മുന്നിൽ നിർത്തി പോരിൽ ശൂരനായ അർജ്ജുനൻ കൂർത്തുമൂർത്ത ശരങ്ങളെയ്ത് എന്നോട് കവചധാരിയായി എതിർക്കട്ടെ. അമംഗളാഖ്യനായ അവനിൽ, വിശേഷാൽ പെണ്ണായിരുന്ന അവനിൽ, ഞാൻ ശരമെടുത്തു പ്രഹരിക്കുവാൻ ഒരിക്കലും വിചാരിക്കയില്ല. ആ പഴുതുകണ്ട് എന്നെ പാണ്ഡുപുത്രനായ ധനഞ്ജയൻ ശരങ്ങളാൽ ഹനിക്കട്ടെ! ഒട്ടും വൈകരുത്. സന്നദ്ധനായി നില്ക്കുന്ന എന്നെ ജയിക്കുവാൻ പോരിൽ ഞാൻ ആരേയും കാണുന്നില്ല. മഹാനായ കൃഷ്ണനും, പാണ്ഡവനായ ജിഷ്ണുവും ഒഴികെ. അതുകൊണ്ട് അർജ്ജുനൻ മറ്റൊരാളെ എന്റെ മുമ്പിൽ നിറുത്തി ശസ്ത്രമെടുത്തു കിണഞ്ഞേറ്റ് ശ്രേഷ്ഠമായ വില്ലുമേന്തി എന്നെ വീഴ്ത്തട്ടെ. എന്നാൽ, ഭവാന് ജയം ലഭിക്കുന്നതാണ്. ഹേ, സുവ്രതനായ കൗന്തേയാ, ഞാനീ പ്പറഞ്ഞമാതിരി ചെയ്യുക. പോരിൽ നീ എതിർത്തുവരുന്ന എല്ലാ ധാർത്തരാഷ്ട്രന്മാരേയും ജയിക്കും."

സഞ്ജയൻ പറഞ്ഞു: "മാന്യനായ ഭീഷ്മപിതാമഹനെ കൈകൂപ്പി വന്ദിച്ച് അവരെല്ലാവരും ശിബിരത്തിലേക്കു മടങ്ങി. പരലോകയാത്രയ്ക്കൊരുങ്ങി ഭീഷ്മൻ ഇപ്രകാരം പറഞ്ഞതു കേട്ട് അർജ്ജുനൻ സങ്കടപ്പെട്ടു. അവൻ ലജ്ജയോടെ ഇപ്രകാരം പറഞ്ഞു: 'കുരുവൃദ്ധൻ കാരണവനാണ്. ഗുരുവാണ്, കൃതപ്രജ്ഞനാണ്; ബുദ്ധിമാനാണ്. മാധവാ, ഞാൻ എങ്ങനെ അദ്ദേഹത്തോട് ഏല്ക്കേണ്ടൂ? മാധവാ, ഞാൻ കുട്ടിക്കാലത്തു കളിക്കുന്ന നാളിൽ ഒരുദിവസം പൊടിപുരണ്ട ദേഹത്തോടുകൂടി അദ്ദേഹത്തിന്റെ മടിയിൽക്കയറി ഞാൻ അദ്ദേഹത്തെ ദ്വേഷ്യം പിടിപ്പിച്ചത് ഇന്നും ഓർക്കുന്നു. കൃഷ്ണാ, ഞാൻ അദ്ദേഹത്തിന്റെ മടിയിൽക്കയറിയിരുന്ന് പാണ്ഡുരാജാവിന്റെ പിതാവായ അദ്ദേഹത്തെ 'അച്ഛാ' എന്നു വിളിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു: 'ഉണ്ണീ, ഞാൻ നിന്റെ അച്ഛനല്ല, അച്ഛാച്ഛനാണ്.' അങ്ങനെ ബാല്യകാലത്ത് മടിയിൽക്കയറ്റി ലാളിച്ച ആ കരുണാനിധിയെ ഞാൻ എങ്ങനെ കൊല്ലേണ്ടൂ? സൈന്യം മുടിക്കപ്പെട്ടോട്ടെ! ആ പൂജ്യനുമായി ഞാൻ പൊരുതുകയില്ല. ജയിച്ചാലും കൊള്ളാം! ചത്താലും കൊള്ളാം! കൃഷ്ണാ, ഭവാന്റെ അഭിപ്രായമെന്താണ്?"

വാസുദേവൻ പറഞ്ഞു: "എടോ അർജ്ജുനാ! പോരിൽ നീ ഭീഷ്മവധം മുമ്പേ ശപഥംചെയ്തിട്ടുള്ളതാണ്. ക്ഷത്രധർമ്മസ്ഥനായി നില്ക്കുന്ന നീ അവനെ കൊല്ലുകയില്ലെന്നോ! ഹേ, പാർത്ഥാ, ഗർവ്വുള്ള ആ വീരക്ഷത്രിയനെ നീ വീഴ്ത്തുക! ഗാംഗേയനെ വധിക്കാതെ ഒരിക്കലും നീ ജയം നേടാൻപോകുന്നില്ല. ഇത് ദേവന്മാർ കണ്ടിരിക്കുന്നു; കാലപുരിക്ക് അവൻ എത്തുമെന്ന്. മുമ്പേ കണ്ട ആ കാര്യം പിഴയ്ക്കുകയില്ല. പാർത്ഥാ, അതിൽ യാതൊരു മാറ്റവും വരുന്നതല്ല. വായ് തുറന്ന് അന്തകനെപ്പോലെ ദുർദ്ധർഷാകൃതിയായ ഭീഷ്മനോട് പൊരുതുവാൻ നീയല്ലാതെ മറ്റാരുംതന്നെ പറ്റുകയില്ല. സാക്ഷാൽ വജ്രിയായാൽപ്പോലും പറ്റുകയില്ല. നീ മനസ്സുറപ്പിച്ച് ഭീഷ്മനെ കൊല്ലൂ! എന്റെ വാക്ക് നീ കേൾക്കൂ! പണ്ട് ദേവേന്ദ്രനോട് മഹാബുദ്ധിമാനായ ബൃഹസ്പതി പറഞ്ഞു: 'മൂത്തവനായാലും വൃദ്ധനായാലും ഗുണവാനായാലും ശരിതന്നെ; കൊല്ലുവാൻ എതിർക്കുന്ന സമയത്ത് മറ്റൊന്നും ചിന്തിക്കേണ്ടതില്ല. അവനെ കൊന്നുവീഴ്ത്തുകതന്നെ വേണം.' ഇത് ക്ഷത്രിയന്മാർക്ക് ചേർന്ന സനാതനമായ ധർമ്മമാണ് ധനഞ്ജയാ! യുദ്ധം, രക്ഷ, ഈർഷ്യവെടിഞ്ഞുള്ള യജ്ഞം, ഇവ ക്ഷത്രിയന്നു ചേർന്ന ശാശ്വതധർമ്മമാണ്."

അർജ്ജുനൻ പറഞ്ഞു: "ശിഖണ്ഡി ഭീഷ്മന്ന് മൃത്യുവാണെന്നുള്ളത് വിധിവിഹിതമാണ്; നിശ്ചയമാണ്. ഭീഷ്മൻ പാഞ്ചാല്യനെക്കണ്ടാൽ എപ്പോഴും പിന്മാറുന്നത് ഞാൻ കണ്ടിട്ടുണ്ട്. ശിഖണ്ഡിയെത്തന്നെ അവന്റെ മുമ്പിൽനിർത്തി ഗാംഗേയനെ ഉപായത്തിൽ വീഴ്ത്തുന്നതിന്നു ഞാൻ സമ്മതിക്കുന്നു. യോധവരനായ ശിഖണ്ഡി ഭീഷ്മനുമായി പൊരുതണം. കുരുശ്രേഷ്ഠൻ പറഞ്ഞതു ഭവാൻ കേട്ടില്ലേ 'ഞാൻ ശിഖണ്ഡിയെ കൊല്ലുകയില്ലെ' ന്ന്. പെണ്ണായി പിറന്നിട്ട് പിന്നെ ആണായിത്തീർന്നവനാണ് അവൻ."

ഇപ്രകാരമൊക്കെ നിശ്ചയംചെയ്ത് കൃഷ്ണനോടുകൂടി പാണ്ഡവന്മാർ മാന്യനെ സമ്മതിപ്പിച്ച് ഹൃഷ്ടരായി മടങ്ങി. താന്താങ്ങളുടെ മെത്തകളിൽ കിടന്ന് ആ ഭാരതർഷഭന്മാർ ഉറങ്ങി.

**108. പത്താംദിവസത്തെ യുദ്ധം - ഭീഷ്മനും ശിഖണ്ഡിയും നേരിടുന്നു.** - ധൃതരാഷ്ട്രൻ പറഞ്ഞു: "ശിഖണ്ഡി ഗാംഗേയനോട് എങ്ങനെ പോരിൽ നേരിട്ടു? ഭീഷ്മൻ എങ്ങനെ പാണ്ഡവരോട് എതിർത്തു? സഞ്ജയാ! നീ അതൊക്കെ വിസ്തരിച്ചു പറയൂ."

സഞ്ജയൻ പറഞ്ഞു: "പിന്നെ പാണ്ഡവന്മാരെല്ലാവരും, സൂര്യോദയമായപ്പോൾ, ഭേരീമൃദംഗപടഹങ്ങൾ കൊട്ടിഘോഷിച്ചു. ശംഖനാദം മുഴക്കി. സർവ്വശത്രുഹരമായ വ്യൂഹംകെട്ടി ശിഖണ്ഡിയെ മുൻപിൽ നിർത്തി കൗരവന്മാരോടു പോരിന്നു ചെന്നു.

ശിഖണ്ഡി സൈന്യത്തിന്റെയൊക്കെ മുൻപിലായി നിന്നു. അവന്റെ ചക്രരക്ഷയ്ക്കായി ഭീമധനഞ്ജയന്മാരും, പിൻപുറത്തായി ദ്രൗപദീപുത്രന്മാരും, വീര്യവാനായ അഭിമന്യുവും, ചേകിതാനനും, സാത്യകിയും കാത്തുകൊണ്ടു നിന്നു. പാഞ്ചാലന്മാരുടെ രക്ഷയ്ക്കായി അതിന്നു പിന്നിലായി ധൃഷ്ടദ്യുമ്നൻ നിന്നു. അതിന്നു പിന്നിൽ യമന്മാരോടുകൂടി യുധിഷ്ഠിരരാജാവും നിന്നു. അവർ സിംഹനാദം മുഴക്കി പോരിന്നിറങ്ങി. അവരുടെ പിന്നിലായി തന്റെ സൈന്യത്തോടുകൂടി വിരാടനും, അതിന്റെ പിറകിലായി ദ്രുപദനും കയറി. കേകയഭ്രാതാക്കളായ അഞ്ചുപേരും, വീര്യവാനായ ധൃഷ്ടകേതുവും, പാണ്ഡവസൈന്യത്തിന്റെ പൃഷ്ഠഭാഗം കാത്തു. ഇപ്രകാരം വ്യൂഹം കെട്ടി പാർത്ഥന്മാർ നിന്റെ സൈന്യങ്ങളുമായി പ്രാണൻ കളഞ്ഞും പാഞ്ഞ് എതിർത്തു.

അപ്രകാരംതന്നെ മഹാരഥനായ ഭീഷ്മനെ സൈന്യങ്ങൾക്കൊക്കെ മുമ്പിൽ നിർത്തി പാണ്ഡവന്മാരുമായി ഏറ്റു. മഹാരഥന്മാരായ നിന്റെ മക്കൾ എല്ലാവരും ചേർന്നു കാക്കുന്ന ദുരാസദൻ, പിന്നെ മഹേഷ്വാസനായ ദ്രോണൻ, ശക്തനായ

ദ്രോണപുത്രൻ, അവരുടെ പിന്നിലായി ആനപ്പടയോടുകൂടിയ ഭഗദത്തൻ, ഭഗദത്തന്റെ പിൻപുറത്തായി കൃപനും കൃതവർമ്മാവും, അതിന്റെ പിന്നിലായി ബലവാനായ കാംബോജരാജാവ്, അതിന്റെ പിന്നിലായി സുദക്ഷിണൻ, മഗധരാജാവ്, ജയത്സേനൻ, സൗബലൻ, ബൃഹത്ബലൻ, സുശർമ്മാവ് മുതലായ മറ്റു വില്ലാളിവീരന്മാർ, ഇവരെല്ലാം ഭവാന്റെ സൈന്യത്തിന്റെ പൃഷ്ഠഭാഗം കാത്തു. ശാന്തനവനായ ഭീഷ്മൻ ദിവസംതോറും ശ്രേഷ്ഠമായ ആസുരപൈശാചശരവ്യൂഹങ്ങൾകെട്ടി. പിന്നെ ഭവാന്റെ കൂട്ടരും പാണ്ഡവന്മാരും തമ്മിൽ പോരാട്ടം തുടർന്നു. അവർ പരസ്പരം പടവെട്ടിക്കൊന്ന് കാലപുരിയെ പുഷ്ടിപ്പെടുത്തി.

ശിഖണ്ഡിയെ മുമ്പിൽനിർത്തി അർജ്ജുനാദികളായ പാണ്ഡവന്മാർ നാനാവിധം ശരങ്ങൾ പൊഴിച്ചു ഭീഷ്മനുമായി ഏറ്റു. അതിൽ ഭീഷ്മന്റെ ശരങ്ങൾകൊണ്ട് ഭവാന്റെ ഭടന്മാർ ചോര ചാടി നനഞ്ഞ് പരലോകത്തിലെത്തി. സഹദേവനും, നകുലനും, മഹാരഥനായ യുയുധാനനും ഭവാന്റെ സൈന്യത്തോടേറ്റു ശക്തികൊണ്ട് പീഡിപ്പിച്ചു. പോരിൽ കൊല്ലപ്പെടുന്ന ഭവാന്റെ ആൾക്കാർ പാണ്ഡവന്മാരുടെ പെരുംപട തടുക്കുവാൻ ശക്തരായില്ല. ഉടനെ എല്ലാ ഭാഗത്തും കൊന്നു മുടിക്കപ്പെടുന്ന ഭവാന്റെ പട മഹാരഥന്മാർ അടിച്ചോട്ടുകയാൽ ഭയപ്പെട്ട് പത്ത് ദിക്കിലേക്കും പാഞ്ഞുപോയി. ആ സമയത്ത് ഭവാന്റെ ആൾക്കാരെ രക്ഷിക്കുവാൻ ശക്തരായി ആരേയും കണ്ടില്ല. തീക്ഷ്ണബാണങ്ങളാൽ പാണ്ഡുസൃഞ്ജയന്മാർ ഭവാന്റെ പടയെ നിർബ്ബാധം കൊന്നു മുടിച്ചുകൊണ്ടിരുന്നു."

ധൃതരാഷ്ട്രൻ പറഞ്ഞു: "പാണ്ഡവന്മാർ സൈന്യത്തെ മുടിക്കുന്നതു കണ്ട് പരാക്രമിയായ ഭീഷ്മൻ ചൊടിച്ച് എന്താണു ചെയ്തതെന്നു കേൾക്കട്ടെ. എങ്ങനെ പരന്തപനായ ഭീഷ്മൻ പാണ്ഡവന്മാരോട് പോരിൽ ഏറ്റു? വീരനായ അവൻ സോമകരെ കൊന്നത് പറയൂ!"

സഞ്ജയൻ തുടർന്നു: "പറയാം രാജാവേ, എല്ലാം പറയാം. ഭവാന്റെ അച്ഛൻ അപ്പോൾ ചെയ്തത് പറയാം. പാണ്ഡുസൃഞ്ജയന്മാർ ഭവാന്റെ പുത്രന്റെ സൈന്യം പീഡപ്പെടുത്തിയപ്പോൾ ശൂരന്മാരായ പാണ്ഡവന്മാർ ആഹ്ലാദഭരിതരായി. അവർ പാഞ്ഞുകയറി ഭവാന്റെ പുത്രന്റെ സൈന്യത്തിൽ തേരും, ആളുകളേയും, അശ്വങ്ങളേയും മുടിക്കുന്നതുകണ്ട് ആ ശത്രുക്കൾ ചെയ്യുന്ന സൈന്യനാശത്തെ ഭീഷ്മൻ പൊറുത്തില്ല. വില്ലാളികളായ പാണ്ഡുപാഞ്ചാലസൃഞ്ജയന്മാരെ അവൻ മൂർച്ചകൂട്ടിയ വത്സദന്തം, നാരാചം, അഞ്ജലി എന്നവിയാൽ ആ ദുർദ്ധർഷൻ പ്രാണൻകളഞ്ഞും പോരാടി. പ്രഭോ, അവൻ അഞ്ച് തേരാളിവീരന്മാരെ സായകങ്ങൾകൊണ്ട് തടുത്തു. വീരാമർഷംകൊണ്ട് വിട്ട നാനാശസ്ത്രാസ്ത്രശരവൃഷ്ടി കൊണ്ട് പോരിൽ വളരെ അശ്വങ്ങളേയും, ഗജങ്ങളേയും കൊന്നുമുടിച്ചു. വളരെ തേരാളികളേയും തേരിൽനിന്നു വീഴ്ത്തി. അശ്വങ്ങളിൽനിന്ന് സാദികളേയും, എത്തുന്ന കാലാൾകളേയും വീഴ്ത്തി. ആനപ്പുറത്തുനിന്ന് ആനക്കാരായ ജയികളേയും വീഴ്ത്തി.

പോരിൽ ത്വരയോടുകൂടി കേറുന്ന രഥിയായ ഭീഷ്മൻ ഒരുത്തനെ പാണ്ഡവന്മാർ ചുറ്റുംനിന്ന്, ദൈത്യന്മാർ വജ്രിയെ എന്ന വിധം ഏറ്റ്, ഇടത്തീപോലുള്ള തീക്ഷ്ണമായ ശരങ്ങൾ പൊഴിച്ചു. എവിടെത്തിരിഞ്ഞാലും ഏതു ദിക്കിലും ഘോരമായ വില്ലെടുത്തവരെ കണ്ടു. അവന്റെ വില്ല് എപ്പോഴും ചക്രീകൃതമായിത്തന്നെ കണ്ടു. പോർക്കളത്തിൽ പൊരുതുമ്പോൾ ശക്രചാപംപോലെ ഭീഷ്മന്റെ വില്ല് ശോഭിച്ചു. പോരിൽ ആ ക്രിയകണ്ട് ഭവാന്റെ മക്കളെല്ലാവരും പിതാമഹനെ ആശ്ചര്യത്തോടെ പൂജിച്ചു. ബുദ്ധിമങ്ങിയവിധം പാർത്ഥന്മാർ ഭവാന്റെ അച്ഛനെ, വാനോർകൾ, എതിർക്കുന്ന വിപ്രചിത്തി എന്നപോലെ നോക്കി. വായതുറന്ന അന്തകനെപ്പോലെ ഭീകരനായ ആ വീരനെ പത്താം ദിവസമായ അന്ന് ശിഖണ്ഡിയുടെ തേർനിര തടുക്കുകയുണ്ടായില്ല. കൂരമ്പുകൾ വർഷിച്ചു കാട്ടുതീ കാടിനെയെന്നവിധം ദഹിപ്പിച്ചു. ഉടനെ ശിഖണ്ഡി അവനെ മൂന്ന് അമ്പുകൊണ്ട് സ്തനാന്തരത്തിൽ എയ്തു. ക്രുദ്ധമായ ആശീവിഷമൊത്ത അവനെ, കാലൻ പറഞ്ഞുവിട്ട അന്തകനെപ്പോലെയുള്ള അവനെ, ആ ഭീഷ്മനെ, ശിഖണ്ഡി പ്രഹരിച്ചപ്പോൾ, അവന്റെ എയ്ത്ത് ഏറ്റപ്പോൾ, ഭീഷ്മൻ ചൊടിച്ച കാമദേവനെപ്പോലെ ചിരിച്ചുകൊണ്ട് പറഞ്ഞു: 'യഥേഷ്ടം എയ്തോളൂ, അല്ലെങ്കിൽ വേണ്ട, ഞാൻ പൊരുതുന്നില്ല. ബ്രഹ്മാവ് സൃഷ്ടിച്ചവിധം വിചാരിക്കുമ്പോൾ നീ പെണ്ണല്ലേ, ശിഖണ്ഡിനീ?' അവന്റെ ആ വാക്കുകേട്ട് ചൊടിയോടെ ശിഖണ്ഡി ചിറിനക്കി ചുണ്ടുകൊണ്ട് നനച്ച് തുടച്ച് ഭീഷ്മനോടു പറഞ്ഞു: 'ഹേ, മഹാഭുജാ, ഭവാൻ ക്ഷത്രിയക്ഷയത്തിന്നുണ്ടായവനാണെന്നു ഞാൻ അറിയും. ഞാൻ കേട്ടിട്ടുണ്ട്. നീ ജാമദഗ്ന്യനുമായിച്ചെയ്ത യുദ്ധവും, പലവട്ടം നിന്റെ പ്രഭാവവും ഞാൻ കേട്ടിട്ടുണ്ട്. നിന്റെ സകല യോഗ്യതകളും അറിഞ്ഞിട്ടുതന്നെയാണ് ഞാൻ ഇന്നു നിന്നോട് പൊരുതുന്നത്. ഹേ നരോത്തമാ, പാണ്ഡവന്മാർക്കും എനിക്കും ഞാൻ പ്രിയംചെയ്തു. ഇപ്പോൾ പോരിൽ ഞാൻ നിന്നോട് പൊരുതുന്നു. ഞാൻ നിന്റെ മുമ്പിൽവെച്ച് ഇതാ സത്യംചെയ്യുന്നു, ഇന്ന് ഞാൻ നിന്നെ കൊല്ലും! എന്റെ ഈ വാക്കുകേട്ട് നീ ചെയ്യേണ്ടതൊക്കെ ചെയ്തുകൊള്ളുക. ചെയ്യുന്നില്ലെങ്കിൽ വേണ്ട. നിന്നെ ഞാൻ ജീവനോടെ വിടില്ല. നാടൊക്കെ നീ ഒന്നു നല്ലവണ്ണം നോക്കിക്കണ്ടുകൊള്ളുക. ഇനി ഭീഷ്മാ! ഈ ലോകം നിനക്കു കാണാൻ കഴിയുകയില്ല."

സഞ്ജയൻ തുടർന്നു: "എന്ന് അവൻ ഭീഷ്മനോടു പറഞ്ഞ് മൂർച്ചയേറിയ അഞ്ച് സായകങ്ങൾ പോരിൽ ഭീഷ്മനെ വാക്ശല്യംകൊണ്ടു കുത്തിക്കൊണ്ട് എയ്തു. അവന്റെ ആ വാക്കുകേട്ട് മഹാരഥനായ സവ്യസാചി ഇതാണ് കാലം എന്നു വിചാരിച്ച് ശിഖണ്ഡിയോടു പറഞ്ഞു: 'അമ്പെയ്ത് അരികളെ ആട്ടിയോടിച്ച് നിന്റെ പിന്നിൽ ഞാൻ നില്ക്കുന്നുണ്ട്. നീ ഭീമവിക്രാന്തനായി ചൊടിച്ച് ഭീഷ്മനോട് ഏറ്റുകൊള്ളുക. മഹാബലനായ അവൻ നിന്നെ പീഡിപ്പിക്കുകയില്ല. അതുകൊണ്ട് ഹേ മഹാബാഹോ, നീ കിണഞ്ഞ് ഭീഷ്മനോട് ഏറ്റാലും. പോരിൽ ഭീഷ്മനെ കൊല്ലാതെ ഒഴിക്കുന്നതായാൽ നീ ലോകത്തിന്റെ പരിഹാസത്തിന്ന് എന്നോടൊപ്പം പാത്രമായിത്തീരും. ഹേ വീരാ! പോരിൽ നാം പരിഹാസപാത്രങ്ങളാകാത്തവിധം ഭവാൻ യത്നിച്ച് പിതാമഹനിഗ്രഹം നിർവ്വഹിക്കുക. ഞാൻ പോരിൽ നിന്നെ സംരക്ഷിക്കുന്നതാണ്. രഥിക്കൂട്ടത്തെ തടുത്ത് പിതാമഹനെ ഭവാൻ ജയിച്ചാലും. ഞാൻ സകലരേയും തടുത്തുകൊള്ളാം; ഒട്ടും ഭയപ്പെടേണ്ട. മഹാരഥന്മാരെല്ലാം അവനെ കാക്കുവാൻ ചുറ്റും വന്ന് കരുതലോടെ നില്ക്കുന്നുണ്ട്. ദ്രോണനെ, ദ്രൗണിയെ, ദുര്യോധനനെ, കൃപനെ, വികർണ്ണനെ, ചിത്രസേനനെ, സൈന്ധവനെ, വിന്ദാനുവിന്ദന്മാരെ, സുദക്ഷിണനരേന്ദ്രനെ, ശൂരനായ പ്രാക്ജ്യോതിഷരാജാവിനെ, ശൂരനായ മഗധരാജാവിനെ, ശൂരനായ യൂപധ്വജനെ– അലംബുഷ നിശാചരനെ, മഹാരഥന്മാരോടുകൂടിയ ത്രിഗർത്തരാജാവിന്– ഇവരെയൊക്കെ യുദ്ധത്തിൽ ഞാൻ കടലിനെ കരയെന്നവിധം തടുത്തുകൊള്ളാം. ഒത്തുചേർന്ന് പൊരുതുന്ന എല്ലാ കുരുപ്രവരന്മാരേയും ഞാൻ തടുത്തുകൊള്ളാം. നീ പിതാമഹനെ വീഴ്ത്തുക!"

**109. ഭീഷ്മനും ദുര്യോധനനും തമ്മിലുള്ള സംവാദം – ഭീഷ്മൻ അസംഖ്യം സൈനികരെ സംഹരിക്കുന്നു** – ധൃതരാഷ്ട്രൻ പറഞ്ഞു: "യതവ്രതനും ധാർമ്മികനുമായ പിതാമഹനെ കോപിയായ ശിഖണ്ഡി എങ്ങനെ ചെന്നെതിർത്തു? ശിഖണ്ഡിയെ പാണ്ഡവസേനയിൽ ആരൊക്കെയാണ് അസ്ത്രവുമേന്തികാത്തത്? ആ പത്താംദിവസം ഭീഷ്മൻ എന്തുമാതിരിയാണ് പാണ്ഡുസൃഞ്ജയന്മാരോട് പൊരുതിയത്? ശിഖണ്ഡി ഭീഷ്മനോടേറ്റതിൽ ഞാൻ ക്ഷമിക്കുന്നില്ല. പിതാമഹന്റെ തേര് ഉടഞ്ഞുവോ? വില്ല് അറ്റുവോ?"

സഞ്ജയൻ തുടർന്നു: "പോരാടുന്ന സമയത്ത് പിതാമഹന്റെ തേര് ഉടഞ്ഞില്ല. വില്ല് അറ്റതുമില്ല. മൂർച്ചയേറിയ ശരങ്ങൾചൊരിഞ്ഞ് ശത്രുസംഘത്തെ മുടിച്ചുകൊണ്ടിരിക്കെ അസംഖ്യം, നൂറായിരം നിന്റെ സൈന്യത്തിലെ മഹാരഥന്മാർ ആനക്കൂ

ട്ടങ്ങളും, സന്നദ്ധമായ അശ്വഗണങ്ങളും പിതാമഹനെ മുൻനിർത്തി പാണ്ഡവന്മാരുമായി ചെന്നെതിർത്തു. പ്രതിജ്ഞ പോലെ ഹേ കൗരവ്യാ, സമിതിഞ്ജയനായ ഭീഷ്മൻ പാർത്ഥന്മാർക്ക് പടയിൽ കനത്ത നാശം ചെയ്തു. അമ്പെയ്ത് ഭടന്മാരെ കൊന്നുവീഴ്ത്തുന്ന വില്ലാളിവീരനായ ഭീഷ്മനെ പാണ്ഡവന്മാരിലും, പാഞ്ചാലന്മാരിലും ആരും തടുക്കുവാൻ ശക്തരായില്ല. പത്താംദിവസമായ അന്ന് ആ ശത്രുസൈന്യത്തെ നൂറും ആയിരവും ബാണങ്ങൾ ചൊരിഞ്ഞ് ശിഥിലമാക്കുന്ന സമയത്ത് വില്ലാളിയായ ഭീഷ്മനെ, കയറ് എടുത്ത കാലനെപ്പോലെ പോരാടുന്ന പിതാമഹനെ, ജയിക്കുവാൻ പാർത്ഥന്മാർ ശക്തരായില്ല. അപ്പോൾ സവ്യസാചിയായ ധനഞ്ജയൻ, അപരാജിതനായ ബീഭത്സു, തേർക്കൂട്ടത്തെ ത്രസിപ്പിച്ച് സിംഹത്തെപ്പോലെ അലറി വില്ലിന്റെ ഞാണിട്ട് ഉലച്ച് ബാണങ്ങൾ തൂകി യമനെപ്പോലെ പോരിൽ ചുറ്റി. ആ ശബ്ദം കേട്ട് നിന്റെ ആൾക്കാർ ഭയപ്പെട്ട്, സിംഹഗർജ്ജനം കേട്ട മാൻകൂട്ടംപോലെ ഓടിക്കളഞ്ഞു.

ജയിച്ചുകൊണ്ടിരിക്കുന്ന പാർത്ഥനെ കണ്ടും പീഡിപ്പിക്കുന്ന പടകണ്ടും ഏറ്റവും ദുഃഖിതനായി സുയോധനൻ ഭീഷ്മന്റെ അടുത്തുചെന്നു പറഞ്ഞു: 'ഹേ, പിതാമഹാ, ഇതാ ശ്വേതാശ്വനായ കൃഷ്ണസാരഥി, ധനഞ്ജയൻ, എന്റെ സൈന്യസമൂഹത്തെ കാട്ടുതീ, കാടിനെയെന്നവിധം ചുട്ടു ചാമ്പലാക്കുന്നു. സൈന്യങ്ങൾ പാഞ്ഞുപോകുന്നതു നോക്കൂ! യോധപ്രവരനായ അർജ്ജുനൻ ഇടയന്മാർ പശുക്കളെ മേച്ച് ആട്ടിയോടിക്കുന്നമാതിരിയാണ് ഓടിക്കുന്നത്. കഷ്ടം! എന്റെ ഈ പട ഇങ്ങനെ ഓടിക്കയാണല്ലോ! ധനഞ്ജയാ ശരംകൊണ്ട് ഓടുന്ന സൈന്യങ്ങളെ ദുരാധർഷനായ ഭീമനുമുണ്ട് ഓടിക്കുന്നു. ചേകിതാനനും, സാത്യകിയും മാദ്രീപുത്രന്മാരും, അഭിമന്യുവും വിക്രമിച്ച് എന്റെ സൈന്യങ്ങളെ ഓടിക്കുന്നു. ശൂരനായ ധൃഷ്ടദ്യുമ്നനും ഘടോൽക്കചനിശാചരനും ഉടനെ വൻപടയിൽ എന്റെ വൻപടയെ ഓടിക്കുന്നു. ഈ മഹാരഥന്മാരെല്ലാംചേർന്ന് കൊല്ലുന്ന എന്റെ പടയ്ക്ക് നിന്നെ എതിർക്കുവാനുള്ള വേറെ ഗതിയൊന്നും കാണുന്നില്ല. ദേവവിക്രമനായ ഭവാൻ മാത്രമേ രക്ഷയുള്ളൂ. ഭവാൻ ഉടനെ പീഡയേറ്റവരെ രക്ഷിക്കണേ!' ഇപ്രകാരം ദുര്യോധനൻ പറഞ്ഞതുകേട്ട് ദേവവ്രതൻ മുഹൂർത്തസമയം ചിന്തിച്ച് ഒന്ന് ഉള്ളിൽ വിചാരിച്ച് നിന്റെ പുത്രനെ ധൈര്യപ്പെടുത്തുമാറ് ഇപ്രകാരം പറഞ്ഞു: 'ഹേ ദുര്യോധനാ, നീ സ്ഥൈര്യത്തോടുകൂടി ധരിക്കുക. ഞാൻ മുമ്പെ നിന്നോടു സത്യം ചെയ്തിട്ടുള്ളത് ഓർക്കുന്നില്ലേ? പതിനായിരം മാന്യരായ മന്നവന്മാരെ കൊന്നല്ലാതെ ഞാൻ യുദ്ധത്തിൽനിന്നു പിൻവലിക്കുകയില്ലെന്ന്. ഇത് എന്റെ അഗ്നികകർമ്മമാണ്. ഇത് ഞാൻ പറഞ്ഞമാതിരിയൊക്കെ ചെയ്തിട്ടുണ്ട്. ഇന്നും മഹത്തായ ആ അഗ്നികകർമ്മം ഞാൻ ചെയ്യുന്നുണ്ട്. ഇന്ന് ഒന്നുകിൽ ഞാൻ ഹതനായി വീഴുകയോ അല്ലെങ്കിൽ പാണ്ഡുവീരരെ കൊല്ലുകയോ ചെയ്യാം. ഇന്ന് ഹേ, പുരുഷവ്യാഘ്രാ, ഞാൻ നിന്റെ കടം തീർത്തുകൊള്ളാം. ഞാൻ പടത്തലയ്ക്കൽ വീണുകൊണ്ടു തന്നെ നിന്റെ കടം, നീ തന്ന ചോറിന്റെ കടം, വീട്ടുന്നതാണ്,' എന്നു പറഞ്ഞു നരേന്ദ്രരിൽ ശരം നട്ട് ദുരാധർഷനായ ഭീഷ്മൻ പാണ്ഡവന്മാരുടെ സേനയിൽ ചെന്നു കയറി.

സൈന്യമദ്ധ്യത്തിൽ നില്ക്കുന്ന ഭീഷ്മനെ, ക്രോധിച്ചുകൊണ്ടു നില്ക്കുന്ന സർപ്പത്തെയെന്നപോലെ പാണ്ഡവന്മാർ വളഞ്ഞു. പത്താമത്തെ ദിവസം ഭീഷ്മൻ കൈയൂക്കുകാട്ടി നൂറായിരംപേരെ വധിച്ചു. പാഞ്ചാലരിൽ പ്രവരന്മാരും, മഹാബലരുമായ രാജപുത്രന്മാരുടെ ജീവൻ രശ്മിയാൽ സൂര്യൻ ജലം വറ്റിക്കുന്നവിധം, എടുത്തു. ശക്തിയേറിയ പതിനായിരം ആനകളെ കൊന്നു. യോധന്മാരോടുകൂടിയ പതിനായിരം അശ്വങ്ങളേയും കൊന്നു. ഇരുനൂറായിരം കാലാൾപ്പടയേയും കൊന്നു. അങ്ങനെ നരോത്തമനായ ഭീഷ്മൻ പുകയറ്റ അഗ്നിപോലെ ജ്വലിച്ചു. ഉത്തരായണത്തിൽ ജ്വലിക്കുന്ന അർക്കനെയെന്നപോലെ അദ്ദേഹത്തെ നോക്കുവാൻപോലും പാണ്ഡവയോധന്മാരിൽ ആരും ശക്തരായില്ല. ധനുർദ്ധരനായ അവൻ പീഡിപ്പിച്ച പാണ്ഡവേയന്മാർ ചൊടിച്ച് തേരാളികളായ സൃഞ്ജയന്മാരോടുകൂടി ഭീഷ്മനെ കൊല്ലുവാൻ പാഞ്ഞ് ഏറ്റു. പലരുമായി പൊരുതുന്ന സമയത്ത് ശാന്തനവനായ ഭീഷ്മൻ മേഘങ്ങളാൽ ചുറ്റപ്പെട്ട മേരുപർവ്വതംപോലെ സംച്ഛന്നനായി. നിന്റെ മക്കളും ചുറ്റുംകൂടി ഗാംഗേയനെ കാത്തു. പെരുംപടയോടുകൂടി യുദ്ധവും കൊടുമ്പിരിക്കൊണ്ടു."

**110. അർജ്ജുനനും ദുശ്ശാസനനും തമ്മിൽ പൊരിഞ്ഞ യുദ്ധം – ശിഖണ്ഡി ഭീഷ്മന്റെനേരെ ആക്രമിക്കുന്നു** – സഞ്ജയൻ തുടർന്നു: "അർജ്ജുനൻ പോരിൽ ഭീമന്റെ വിക്രമം കണ്ട് ശിഖണ്ഡിയോടു പറഞ്ഞു: 'എടോ ശിഖണ്ഡി, പിതാമഹനെ ജയിക്കുക; പേടിക്കേണ്ട. ഭീഷ്മനെ ഇപ്പോൾ നീ ഒട്ടും ഭയപ്പെടേണ്ട. കൂർത്തുമൂർത്ത അമ്പെയ്ത് ഇവനെ തേരിൽനിന്നു ഞാൻ വീഴ്ത്താം,' എന്നു പാർത്ഥൻ പറഞ്ഞപ്പോൾ ശിഖണ്ഡി ഹൃഷ്ടനായി ഭീഷ്മനോടു പാഞ്ഞ് ഏറ്റു. ധൃഷ്ടദ്യുമ്നനും തേരാളിയായ അഭിമന്യുവും ഹൃഷ്ടരായി പാർത്ഥൻ പറഞ്ഞതുകേട്ട് ഭീഷ്മനോട് ഏറ്റു. വൃദ്ധനായ കുരുവിരാടരാജാവും, സന്നദ്ധനായ കുന്തിഭോജനും നിന്റെ മകൻ കണ്ടുനില്ക്കെ ഗാംഗേയനോട് ചെന്നെതിർത്തു. പാർത്ഥൻ പറഞ്ഞതുകേട്ട് നകുലനും, സഹദേവനും വീര്യവാനായ ധർമ്മപുത്രരാജാവും, മറ്റു സൈന്യങ്ങളും അപ്രകാരം തന്നെ ഗാംഗേയനോട് ചെന്നേറ്റു. ആ മഹാരഥന്മാർ എത്തുന്ന സമയത്ത് നിന്റെ മക്കളും എതിർത്തു. അവർ യഥാശക്തി യഥോത്സാഹം ചെയ്ത കഥ നീ കേൾക്കൂ, ഞാൻ പറയാം.

ചേകിതാനനോട് ചിത്രസേനൻ ഭീഷ്മന്റെനേരെ ചെല്ലുന്ന സമയത്ത്, കാളയോട് പുലി എന്നപോലെ ഏറ്റു. ഭീഷ്മന്റെനേരെ പാഞ്ഞ് വെമ്പിക്കയറുന്ന ധൃഷ്ടദ്യുമ്നനെ കൃതവർമ്മൻ കിണഞ്ഞുതടുത്തു. ഗാംഗേയനാശത്തിനെത്തുന്ന ക്രുദ്ധനായ ഭീമനെ പെട്ടെന്നുചെന്ന് സൗമദത്തി തടുത്തു. അപ്രകാരംതന്നെ ശൂരനായ നകുലൻ ശരങ്ങൾ ചൊരിഞ്ഞ് അടുക്കുന്ന സമയത്ത് ഭീഷ്മന്റെ ജീവരക്ഷയ്ക്കുവേണ്ടി വികർണ്ണൻ തടുത്തു. ഭീഷ്മന്റെ തേരിനോടടുക്കുന്ന സഹദേവനെ ശാരദ്വതനായ കൃപൻ ചൊടിയോടെ തടുത്തു. ശക്തനായ ഭീമസേനപുത്രനെ, ക്രൂരനായ നിശാചരനെ, ഭീഷ്മനെ കൊല്ലുവാനെത്തുന്നസമയത്ത് ബലവാനായ ദുർമ്മുഖൻ തടുത്തു. പോരിന്നെത്തുന്ന സാത്യകിയെ നിന്റെ പുത്രൻ തടുത്തു. ഭീഷ്മന്റെ തേരിന്റെ നേർക്കെത്തുന്ന അഭിമന്യുവിനെ കാംബോജേന്ദ്രനായ സുദക്ഷിണൻ തടുത്തു. ശത്രുമർദ്ദനരായ വൃദ്ധവിരാടദ്രുപദേന്ദ്രന്മാരെ അശ്വത്ഥാമാവ് കോപിച്ച് തടുത്തു. ഭീഷ്മനെ കൊല്ലുവാനടുക്കുന്ന പാണ്ഡവജ്യേഷ്ഠനായ ധർമ്മപുത്രനെ ഭാരദ്വാജൻ തടുത്തു. ശിഖണ്ഡിയെ മുമ്പിലാക്കി പോരിൽക്കയറുന്ന ജിഷ്ണുവെ, പത്തുദിക്കിലും ശോഭിക്കുന്ന ഭീഷ്മനോടേല്ക്കവെ മഹേഷ്വാസനായ ദുശ്ശാസനൻ സംഗരത്തിൽ തടുത്തു. ഭവാന്റെ മറ്റു യോധന്മാർ മറ്റു പാണ്ഡവയോദ്ധാക്കളേയും ഭീഷ്മന്റെനേർക്കു ചെല്ലുന്ന സമയത്ത് പെരുംപോരിൽ തടുത്തു. പടക്കൂട്ടം ചുറ്റും ആർത്തുവിളിച്ച് ഭീഷ്മന്റെ നേർക്കു ചൊടിയോടെ ചെന്നു. അപ്പോൾ ധൃഷ്ടദ്യുമ്നൻ സൈന്യങ്ങളോട് ഉച്ചത്തിൽ വീണ്ടും വീണ്ടും വിളിച്ചുപറഞ്ഞു: 'ഹേ, സൈനികരേ, കുരുനന്ദനനായ അർജ്ജുനൻ ഇതാ ഭീഷ്മനോട് ഏല്ക്കുന്നു. ഓടിച്ചെല്ലുവിൻ, പേടി വേണ്ട, നിങ്ങളെ ഭീഷ്മൻ തൊടില്ല. പോരിൽ അർജ്ജുനനോടേല്ക്കുവാൻ ഇന്ദ്രനുപോലും സാദ്ധ്യമല്ല! വീരന്മാരെ, ഭീഷ്മൻ എന്തുണ്ട്? അവൻ സത്വംകെട്ടവനായി, അല്പജീവനനായി! കുതിക്കുവിൻ! പായുവിൻ! പാഞ്ഞേല്ക്കുവിൻ!' ഇപ്രകാരം സൈന്യാധിപൻ വിളിച്ചുപറഞ്ഞപ്പോൾ പാണ്ഡുസൈന്യമഹാരഥന്മാർ ഹൃഷ്ടരായി ഭീഷ്മന്റെ രഥത്തിന്റെ മുമ്പിലേക്കു കുതിച്ചുകയറി. പ്രളയജലപ്രവാഹംപോലെ എതിർത്തെത്തുന്ന വീരന്മാരെ ഹൃഷ്ടരായി ഭരതർഷഭരായ ഭവാന്റെ ആൾക്കാർ തടുത്തു. ഭയംവിട്ട് മഹാരഥനായ ദുശ്ശാസനൻ ഭീഷ്മന്റെ ജീവനെ കാക്കുവാൻ പാർത്ഥനോട് പാഞ്ഞേറ്റു. അപ്രകാരം ഭീഷ്മന്റെ തേരിന്റെനേർക്കായി ശൂരന്മാരായ പാണ്ഡവ

ന്മാർ ഭവാന്റെ മക്കളോടു പാഞ്ഞേറ്റു. അതിൽ ഒരു മഹാത്ഭുത മുണ്ടായി. ദുശ്ശാസനന്റെ തേർ കടക്കുവാൻ കഴിയാതെ അർജ്ജു നൻ നിന്നുപോയിപോലും! കോളിളകുന്ന കടലിനെ കരനിർത്തു ന്നതുപോലെ അർജ്ജുനനെ തടഞ്ഞുനിർത്തി. ഭവാന്റെ പുത്രൻ ക്രുദ്ധനായ ആ പാണ്ഡുപുത്രനെ തടുത്തുനിർത്തി. ഇരുപേരും രഥിശ്രേഷ്ഠന്മാരാണ്; ദുർജ്ജയന്മാരുമാണ്. കാന്തികൊണ്ടും ദീപ്തികൊണ്ടും, അർക്കനെപ്പോലെയും, ചന്ദ്രനെപ്പോലെയും ശോഭിക്കുന്നവരാണ്. അവർ തമ്മിൽക്കൊല്ലുവാൻ ആശിക്കുന്നവ രുമാണ്. അവർ പണ്ട് മയനും ശക്രനും എന്നവിധം എതിർത്ത് ഏറ്റു.

ദുശ്ശാസനൻ മൂന്നമ്പുകൊണ്ട് പാണ്ഡുപുത്രനേയും ഇരു പതമ്പുകൊണ്ട് കൃഷ്ണനേയും പ്രഹരിച്ചു. കേശവനെ പീഡി തനായിക്കണ്ടപ്പോൾ ഫൽഗുനൻ കോപിച്ച് നൂറു നാരാചം ദുശ്ശാ സനനിൽ എയ്തു. അവന്റെ ചട്ട പൊട്ടിച്ച് ആ ശരങ്ങൾ രക്തം കുടിച്ചു. ദുശ്ശാസനൻ ഉടനെ ചൊടിച്ച് പാർത്ഥനെ മൂന്നമ്പെയ്തു. പാണ്ഡവൻ നെറ്റിത്തടത്തിൽ മൂന്നു ശരങ്ങളേറ്റ് ഉയർന്ന ശൃംഗ ത്താൽ മേരു എന്നപോലെ പ്രശോഭിച്ചു. വില്ലാളിവീരനായ ഭവാന്റെ പുത്രൻ ഗാഢമായി എയ്തതേറ്റ് ആ ധനുർദ്ധരനായ അർജ്ജുനൻ പൂത്തുനില്ക്കുന്ന മുരുക്കുപോലെ ശോഭിച്ചു. ചൊടിച്ച് അർജ്ജുനൻ ദുശ്ശാസനനെ വാവിൻനാൾ പൂർണ്ണച ന്ദ്രനെ രാഹു എന്നവിധം പീഡിപ്പിച്ചു. ബലവാനാൽ പീഡിപ്പി ക്കപ്പെട്ട നിന്റെ പുത്രനായ ദുശ്ശാസനൻ ചാണയ്ക്കുവെച്ചുമൂർച്ച കൂട്ടിയ കങ്കപത്രം പാർത്ഥനിൽ വർഷിച്ചു. ഉടനെ പാർത്ഥൻ അവന്റെ വില്ലറുത്തു വീഴ്ത്തി. മൂന്നമ്പുകൊണ്ട് തേരും തകർത്തു. പിന്നെ ഭവാന്റെ പുത്രനെ കൂർത്തുമൂർത്ത ശരങ്ങളാൽ പ്രഹരി ച്ചു. ഭീഷ്മന്റെ മുമ്പിൽ നില്ക്കുന്ന അവൻ മറ്റൊരു വില്ലെടുത്ത് ഇരുപത്തഞ്ചു ശരങ്ങൾ അർജ്ജുനന്റെ കൈകളിലും മാറത്തും എയ്തു. വൈരിനാശനനായ പാണ്ഡവൻ ചൊടിച്ച് യമദ ണ്ഡോഗ്രമായ ബാണങ്ങൾ അവന്റെ നേർക്കു വിട്ടു. എത്തുന്ന തിന്നുമുമ്പുതന്നെ ആ സായകങ്ങളെ, പാർത്ഥൻ കിണഞ്ഞെയ്ത താണ് ശരങ്ങൾ എങ്കിലും, ഭവാന്റെ പുത്രൻ തടുത്തു! കാണി കൾക്ക് അത് ഒരത്ഭുതമായി. പാർത്ഥന്റെ ദേഹത്തിൽ ഭവാന്റെ പുത്രൻ കൂർത്തുമൂർത്ത ശരങ്ങൾ എയ്തു. അപ്പോൾ പാർത്ഥൻ ചൊടിച്ച് അമ്പുകൾ വില്ലിൽ തൊടുത്ത്, ചാണയ്ക്കുവെച്ച പൊൻകെട്ടുള്ള ആ ശരങ്ങൾ തൊടുത്തു. അവ ആ മഹാത്മാ വിന്റെ ദേഹത്തിൽ തടാകത്തിൽ അന്നങ്ങളെന്നവിധം ആണ്ടു പോയി. മഹാത്മാവായ പാണ്ഡുപുത്രനാൽ പീഡയേല്പിക്ക പ്പെട്ടവനായ ഭവാന്റെ പുത്രൻ ഉടനെ പാർത്ഥനെ വിട്ട് ഭീഷ്മന്റെ രഥത്തിന്നരികിലേക്ക് ഓടി. അഗാധത്തിൽ ആണ്ടുപോകുന്ന അവന്ന് ഭീഷ്മൻ ഒരു ദ്വീപായി നിന്നു. വീണ്ടും ബോധം വന്ന പ്പോൾ ശൂരനായ ദുശ്ശാസനൻ വീണ്ടും വിക്രമംകാട്ടി തടുത്തു. പാർത്ഥനെ തീക്ഷ്ണമായ ബാണത്താൽ ശക്രൻ വൃത്രനെ എന്ന വിധം പിളർന്നു. എന്നിട്ടും മഹാനായ അർജ്ജുനൻ ഒട്ടും കുലു ങ്ങിയില്ല.''

### 111. ദ്വന്ദ്വയുദ്ധം – കൗരവപാണ്ഡവപക്ഷത്തിലെ പ്രമുഖ മഹാരഥികൾ തമ്മിലുള്ള ദ്വന്ദ്വയുദ്ധം –

സഞ്ജയൻ പറഞ്ഞു: ''പോരിൽ സന്നദ്ധനായി സാത്യകി ഭീഷ്മന്റെ നേരെ ചെന്നപ്പോൾ മഹേഷ്വാസനായ ആർശ്യശൃംഗി സംഗരത്തിൽ തടുത്തു. ഉടനെ കോപിച്ച് മാധവൻ ഒമ്പതു ശര ങ്ങൾ കൊണ്ട് ആ നിശാചരനെ പോരിൽ ചിരിച്ചുകൊണ്ടെയ്തു. ഒമ്പതു ശരങ്ങളാൽ മാധവനെ രക്ഷസ്സും ചൊടിച്ചെയ്ത് അർദ്ദി പ്പിച്ചു. ശൈനേയൻ ആ യുദ്ധത്തിൽ ആ ആശരനിൽ ശരങ്ങൾ വർഷിച്ചു. ശക്തനായ സാത്യകിയെ ആ നിശാചരൻ കൂർത്തു മൂർത്ത അമ്പുകൾ എയ്ത് സിംഹനാദം മുഴക്കി. ആ പോരിൽ ആ രാക്ഷസൻ ശക്തിയായി എയ്തപ്പോൾ വീര്യത്തോടെ ആ തേജസ്വി ചിരിച്ച് ഒന്ന് അലറി. ഉടനെ ഭഗദത്തൻ സാത്യകിയെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട്, ത്രോത്രങ്ങളാൽ ആനയെ എന്നപോലെ ആ പോരിൽ പ്രഹരിച്ചു. രഥിപുംഗവനായ സാത്യകി രാക്ഷസനെ വിട്ട് പ്രാക്ജ്യോതിഷന്റെ നേരെ തീക്ഷ്ണ മായ ശരങ്ങൾ വിട്ടു. മാധവന്റെ വലിയ വില്ല് ആ പ്രാക്ജ്യോതി ഷരാജാവ് മൂർച്ചയേറുന്ന ഭല്ലത്താൽ കൈവേഗംകാട്ടി അറുത്തു. പിന്നെ ശക്തിയേറിയ മറ്റു വില്ലെടുത്ത് അരിമർദ്ദനനായ സാത്യകി പോരിൽ ക്രുദ്ധനായ ഭഗദത്തനെ എയ്തു. ഏറ്റവും എയ്ത്ത് ഏറ്റ വില്ലാളി ചിറിനക്കി നാവുകൊണ്ടു നനച്ചുതുടച്ച് പൊന്നും വൈഡൂര്യം ചാർത്തിയ ഉരുക്കുകൊണ്ടു നിർമ്മിച്ച യമദണ്ഡം ക്രൂരമായ വേൽ എടുത്തു ചാട്ടി. അവൻ സർവ്വശക്തിയോടുംകൂടി പ്രയോഗിച്ച ആ വേൽ അടുത്തുവരുന്ന വരവിൽ സാത്യകി അമ്പെയ്ത് രണ്ടായി ഖണ്ഡിച്ചു. പ്രഭമങ്ങിയ കൊള്ളി മീൻപോലെ അതു ഭൂമിയിൽ വീണു. വേൽ പോയതായി കണ്ട പ്പോൾ നിന്റെ പുത്രൻ സാത്യകിയെ വളരെ രഥങ്ങളെക്കൊണ്ടു വളഞ്ഞു. ഇപ്രകാരം സാത്യകിയെ വളഞ്ഞത് കണ്ടപ്പോൾ ചൊടിച്ച് അനുജന്മാരോടൊക്കെ സുയോധനൻ വിളിച്ചുപറഞ്ഞു: 'പോരിൽ ശൈനേയനെ വിടരുത്. ഈ തേർക്കൂട്ടം വിട്ടുപോകാ ത്തവിധം ശ്രമിക്കുവിൻ! അവൻ ചത്താൽ കഴിഞ്ഞു പാണ്ഡവ ന്മാരുടെ പട!' അവൻ പറഞ്ഞപ്രകാരം അവരെല്ലാവരുംകൂടി ഭീഷ്മന്റെ നേരിട്ട് ചെല്ലുന്ന ശൈനേയനോട് എതിർത്തു. ശക്ത നായ കാംബോജരാജാവ് രണാങ്കണത്തിൽ തടുത്ത് തീക്ഷ്ണ മായ ശരം അർജ്ജുനപുത്രൻ എയ്തു. ഉടനെ സുദക്ഷിണൻ പോരിൽ അഞ്ച് അമ്പെയ്തു. ഒമ്പത് അമ്പ് ഭീഷ്മന്റെ ജീവൻ കാക്കുവാൻവേണ്ടി, സൂതനിലും എയ്തു. അവർ അന്യോന്യം ഏറ്റപ്പോൾ ആ യുദ്ധം ബഹളമായി. ശിഖണ്ഡി ഗാംഗേയനോ ടേറ്റപ്പോൾ, വിരാടനും ദ്രുപദനും വലിയ പടയെ നിർത്തിക്കൊണ്ട് ചൊടിച്ച് ഭീഷ്മനോട് ഏറ്റു. അപ്പോൾ ദ്രൗണി നേരിട്ട് അടുത്തു പാഞ്ഞെത്തി തടുത്തു. അവരും അവനും തമ്മിൽ ഭയങ്കരമായ ഒരു പോരാട്ടം അപ്പോൾ നടന്നു. വിരാടൻ പത്തു ഭല്ലംകൊണ്ട് പോരിൽ കിണഞ്ഞു വിലസുന്ന ദ്രോണപുത്രനിൽ എയ്തു. ഉടനെ ദ്രുപദൻ കൂർത്ത മൂന്നമ്പുകൊണ്ട് എയ്തു. അങ്ങനെ ഗുരു പുത്രനോട് അവർ കിണഞ്ഞ് ഏറ്റു. അശ്വത്ഥാമാവും അസംഖ്യം ശരങ്ങളെ ഭീഷ്മന്റെ നേർക്കെത്തുന്ന വിരാടദ്രുപദേന്ദ്രനിൽ എയ്തു. അതിൽ കാണികൾ ആ വൃദ്ധന്മാരുടെ അത്ഭുതകരമായ വിക്രമം കണ്ടു. പോരിൽ ഘോരനായ ദ്രൗണിയുടെ ഘോരമായ ബാണവർഷം അവർ തടുത്തുപോലും! സഹദേവൻ ചെന്ന പ്പോൾ ശാരദ്വതനായ കൃപൻ ഏറ്റു. മത്തദ്വിപത്തോട് കാട്ടിൽ മത്തഹസ്തിയെന്നപോലെതന്നെ! മഹാരഥനായ മാദ്രീപുത്രനെ ശൂരനായ കൃപൻ കടന്ന് എഴുപത് പൊന്നണിഞ്ഞ ശരങ്ങളാൽ പ്രഹരിച്ചു. മാദ്രേയൻ അമ്പെയ്ത് അവന്റെ വില്ല് രണ്ടായി നുറു ക്കി. വില്ലറ്റ അവനെ പിന്നെ ഒമ്പതു ശരങ്ങൾ എയ്തു. ഉടനെ അവൻ വേറെ വില്ലെടുത്ത് മാദ്രേയനെ ഹൃഷ്ടനായി പത്തു തീക്ഷ്ണശരങ്ങൾ ഭീഷ്മന്റെ ജീവൻ കാക്കുന്ന അവൻ ചൊടിച്ച് എയ്തു. അമർഷിയായ കൃപനെ ആ പാണ്ഡുപുത്രൻ അപ്രകാ രംതന്നെ മാറത്ത് ചൊടിച്ച് എയ്തു. അതു ഭീഷ്മന്റെ വധകാം ക്ഷയാലാണുതാനും! അവർ തമ്മിൽ ഘോരമായി രണം നടന്നു.

കോപത്തോടെ നകുലനെ പോരിൽ അരിതാപനനായ വികർണ്ണൻ ശക്തനായ ഭീഷ്മനെ കാത്തുകൊണ്ടു നില്ക്കെ, അറുപതു ശരങ്ങൾ എയ്തു. ബുദ്ധിയോടെ നകുലൻ, നിന്റെ മകൻ എയ്ത ശരങ്ങൾ ഏറ്റ് എഴുപത്തേഴമ്പുകൊണ്ട് വികർണ്ണനെ ദേഹം വല്ലാതെ മുറിപ്പെടുത്തി. ഭീഷ്മന്നുവേണ്ടി നരശാർദ്ദൂലന്മാരായ അവർ തൊഴുത്തിൽ കാളകൾപോലെ പര സ്പരം പ്രഹരിച്ചു. യുദ്ധത്തിൽ ഘടോൽക്കചനെ, നിന്റെ സൈന്യങ്ങളെ കൊന്നൊടുക്കുന്ന സമയത്ത്, ഭീഷ്മന്നുവേണ്ടി നിന്റെ പുത്രൻ ദുർമ്മുഖൻ ചെന്നെതിർത്തു. ശത്രുജിത്തായ ദുർമ്മുഖനെ പോരിൽ ഘടോൽക്കചൻ മൂർച്ചകൂടിയ ശരം കൊണ്ട് ചൊടിച്ച് മാറത്തെയ്തു. ദുർമ്മുഖൻ ഭീമപുത്രനെ മൂർച്ച യുള്ള ശരങ്ങൾകൊണ്ട് പടത്തലയ്ക്കൽവെച്ച് എയ്ത് ഹൃഷ്ട നായി അട്ടഹസിച്ചു! ഭീഷ്മനെ കൊല്ലുവാൻ ചെല്ലുന്ന ധൃഷ്ട ദ്യുമ്നരഥീന്ദ്രനെ ഹാർദ്ദിക്യൻ അടുത്തേറ്റ് തടുത്തുനിർത്തി. ഹാർദ്ദിക്യനെ പാർഷതനും അഞ്ചു ശരങ്ങളെയ്ത് പിന്നെ അമ്പതും എയ്ത് 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. മഹാര ഥനായ പാർഷതനേയും പാർഷതൻ ഹാർദ്ദിക്യനേയും പര സ്പരം ഒമ്പത് അമ്പുകൾ എയ്തു. മൂർച്ചയേറുന്ന കങ്കപത്രശര

ങ്ങൾകൊണ്ട് അവർ തമ്മിൽ പ്രഹരിച്ചു. ഭീഷ്മൻമൂലം അവർക്ക് പോർക്കളത്തിൽ വലിയ ഒരു രണം ഉണ്ടായി. വൃത്രശക്രന്മാരുടെ പോരാട്ടം ആ രണം അനുസ്മരിപ്പിച്ചു. ഭീഷ്മന്റെ നേർക്കു ചെല്ലുന്ന ഭീമസേനരഥീന്ദ്രനെ ഭൂരിശ്രവസ്സ് ചെന്നേറ്റ് 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. സൗമദത്തി ഭീമനെ സ്തനാന്തരത്തിൽ പൊന്നുകെട്ടിച്ച നാരാചംകൊണ്ട് എയ്യുകയുംചെയ്തു. മാറിൽ ആ ശരങ്ങളേറ്റ് പ്രതാപവാനായ ഭീമൻ, പണ്ട് സ്കന്ദന്റെ വേൽ ഏറ്റ ക്രൗഞ്ചംപോലെ ശോഭിച്ചു. ചാണയ്ക്കു വെച്ച് സൂര്യപ്രഭമായ അമ്പുകളാൽ ആ പരന്തപന്മാർ തമ്മിൽ പോരിൽ ചൊടിച്ചുകൊണ്ട്, ഭീഷ്മധ്വംസാർത്ഥിയായ ഭീമൻ സൗമദത്തിയെ എയ്തു. ഭീഷ്മജയകാംക്ഷിയായ പാണ്ഡവനെ യൂപധ്വജനും എയ്തു. ചെയ്തതിന്നെതിർചെയ്ത് ഏറ്റ് അവർ കിണഞ്ഞു പൊരുതി.

പെരുംപടയോടുകൂടി എത്തുന്ന കൗന്തേയനായ ധർമ്മപുത്രനെ ഭീഷ്മന്റെ നേർക്ക് ചെല്ലുന്ന സമയത്ത് ദ്രോണാചാര്യൻ തടുത്തു. കാർ മുഴങ്ങുന്നതുപോലെയുള്ള ദ്രോണന്റെ രഥധ്വനി കേട്ടപ്പോൾ ഭദ്രകന്മാർ നടുങ്ങിപ്പോയി. രാജാവേ, പോരിൽ ദ്രോണൻ തടുത്തപ്പോൾ പാണ്ഡുപുത്രന്റെ പെരുംപട ഒരടി പോലും ഇളകിയില്ല. ഭീഷ്മന്റെ നേർക്ക് ചെല്ലുന്ന ക്രുദ്ധരൂപനായ ചേകിതാനനെ നിന്റെ മകനായ ചിത്രസേനൻ തടുത്തു. ഭീഷ്മരക്ഷാർത്ഥമായി വിക്രമിക്കുന്ന പരാക്രമിയായ ചിത്രസേനൻ ചേകിതാനനോട് ശക്തിയായി പോരാടി. അവർ തമ്മിൽ അടുത്ത് സംഗരം ഭയങ്കരമായി. പലരും കൂടി തടുത്തപ്പോൾ അർജ്ജുനൻ നിന്റെ പുത്രനെ പിൻതിരിപ്പിച്ച് നിന്റെ പടയെ ശക്തിയായി മർദ്ദിച്ചു. ദുശ്ശാസനനും ഊക്കോടെ സവ്യസാചിയെ തടുത്തു. ഭീഷ്മനെ കൊല്ലാൻ നാം പഴുത് കൊടുക്കരുത് എന്നുവെച്ച് ശക്തിയായി പരിശ്രമിച്ചു. പോരിൽ കൊല്ലപ്പെടുന്ന നിന്റെ പുത്രന്റെ വലിയ സൈന്യം പാണ്ഡവരഥിശ്രേഷ്ഠന്മാർ അവിടെയും ഇവിടെയും ഇളക്കിമറിച്ചു."

**112. ദ്രോണാശ്വത്ഥാമ സംവാദം – ദ്രോണൻ അശ്വത്ഥാമാവിനോട് ഉടനെ ധൃഷ്ടദ്യുമ്നനുമായി ഏല്ക്കുവാൻ പറയുന്നു –** സഞ്ജയൻ പറഞ്ഞു: "പിന്നീട് വില്ലാളിവീരനും, മത്തവാരണവിക്രമനുമായ മഹാരഥൻ. മത്തേഭത്തെ തടുക്കുന്ന വലിയ വില്ലെടുത്ത് ഉലച്ച് പടയോടിക്കുന്ന രഥിശ്രേഷ്ഠൻ, പാണ്ഡവന്മാരുടെ സൈന്യത്തിൽ കയറിക്കൊണ്ടിരിക്കുന്ന മഹാബലൻ, വീര്യവാനായ ദ്രോണൻ, ദുർന്നിമിത്തങ്ങൾ കണ്ട്, സൈന്യത്തെ തപിപ്പിച്ചുകൊണ്ടിരിക്കുന്ന തന്റെ പുത്രനോടു പറഞ്ഞു: 'ഉണ്ണീ, ഇന്നാണ് ആ ദിവസം. ഇന്ന് മഹാബലനായ പാർത്ഥൻ പോരിൽ ഭീഷ്മവധത്തിന്ന് നല്ല യത്നം ചെയ്യും. എന്റെ ബാണങ്ങൾ പൊന്തുകയും വില്ല് വിറയ്ക്കുകയും ചെയ്യുന്നു. അസ്ത്രങ്ങൾ യോഗംകൂട്ടുകയും എന്റെ ബുദ്ധി ക്രൗര്യംകൊള്ളുകയും ചെയ്യുന്നു. എല്ലാ ദിക്കിലും ഘോരമായി മൃഗപക്ഷികൾ കൂകുന്നു. കഴുക്കൾ കുരുസൈന്യത്തിൽ താഴേയും വന്നിരിക്കുന്നു. അർക്കന്റെ പ്രഭ കെട്ടമാതിരിയായി. ദിക്കൊക്കെ അരുണവർണ്ണമായി. ഭൂമി ഇരമ്പുകയും, നടുങ്ങുകയും, വിറയ്ക്കുകയും ചെയ്യുന്നു. കഴുകനും, കൂമനും, കങ്കവും വീണ്ടും വീണ്ടും ശബ്ദിക്കുന്നു. വലിയ ആപത്തിനെ സൂചിപ്പിച്ച് ഉഗ്രമായവിധം കുറുക്കന്മാർ ഓരിയിടുന്നു. സൂര്യബിംബത്തിൽനിന്ന് ഉൽക്കടമായി കൊള്ളിമീൻ ചാടുന്നു. കബന്ധത്തോടുകൂടിയ പരിഘം ഇന്ന് അർക്കന്നു ചുറ്റും കാണുന്ന ഭീഷണമായ പരിവേഷം ചന്ദ്രാർക്കന്മാർക്കുണ്ടായി. രാജാക്കന്മാരുടെ ദേഹം നഷ്ടപ്പെട്ട് ആപത്ത് വരുത്തുന്നതിന്റെ നിമിത്തമാണിതൊക്കെ. കുരുരാജാവിന്റെ കുലദേവതാക്ഷേത്രത്തിലെ കുലദൈവങ്ങൾ വിറയ്ക്കുകയും, ചിരിക്കുകയും, തുള്ളുകയും, കരയുകയും ചെയ്യുന്നു. ഗ്രഹങ്ങൾ ലക്ഷണംകെട്ട അർക്കനെ ഇടംചുറ്റി. ഭഗവാനായ ചന്ദ്രനും തലകീഴായ മട്ടിൽ ചെല്ലുന്നു. രാജാക്കന്മാരുടെ ദേഹത്തിന്നും ശോഭ കാണുന്നില്ല. എല്ലാവരുടേയും ശോഭ മങ്ങികെട്ടിരിക്കുന്നു. ചട്ടയിട്ടു നില്ക്കുന്ന ധാർത്തരാഷ്ട്രന്മാരും ശോഭിക്കുന്നില്ല. രണ്ടുസൈന്യത്തിന്നും മേലെയായി പാഞ്ചജന്യത്തിന്റെ ശബ്ദവും, ഗാണ്ഡീവത്തിന്റെ നാദവും ഏറ്റവും ഉച്ചത്തിൽ കേൾക്കുന്നു. ഉത്തമാസ്ത്രങ്ങൾകൊണ്ട് അർജ്ജുനൻ മറ്റുള്ളവരെ തടുത്ത് ആട്ടി തീർച്ചയായും പിതാമഹനോട് ഏല്ക്കുകയാണ്. ഞാൻ രോമാഞ്ചംകൊള്ളുന്നു എന്റെ മനസ്സ് തളരുന്നു. ഭീഷ്മാർജ്ജുനന്മാർ ഏല്ക്കുന്നത് മനസ്സിൽ കാണുന്നു.

പാപിയായ ആ ചതിയനെ, പാഞ്ചാല്യനെ, മുമ്പിൽ നിർത്തിക്കൊണ്ട് പാർത്ഥൻ ഇതാ ഭീഷ്മനോട് പൊരുതുന്നു. മുമ്പുതന്നെ ഭീഷ്മൻ പറഞ്ഞു: 'ഞാൻ ശിഖണ്ഡിയെ കൊല്ലുകയില്ല,' എന്ന്. പെണ്ണായി ബ്രഹ്മാവ് സൃഷ്ടിച്ചവളാണ്. ദൈവയോഗത്താൽ ആണായിത്തീർന്നതാണ്. അമംഗല്യധ്വജനും, യാജ്ഞസേനിയുമായ അവൻ മഹാബലനാണ്. അമംഗളനായ അവനെ പോരിൽ ഗാംഗേയൻ എയ്യുകയില്ല. ഇത് ഓർക്കുമ്പോൾ എന്റെ മനസ്സ് തളരുന്നു. ഒരുങ്ങി അർജ്ജുനൻ പോരിൽ കുരുവൃദ്ധനുമായി പാഞ്ഞേറ്റു. യുധിഷ്ഠിരന്റെ ക്രോധം ഭീഷ്മൻ പാർത്ഥനോട് ഏല്ക്കുകയാണെങ്കിൽ, എനിക്കും ഇവിടെയുള്ള ഉദ്യമം, തീർച്ചയായും പ്രജകൾക്ക് അശുഭമാണ്. മനസ്വിയും, ബലവാനും, ശൂരനും, കൃതാസ്ത്രനും, ലഘുവിക്രമനും, ദൂരേയ്ക്ക് എയ്യുന്ന ദൃഢശരനും, ലക്ഷ്യം അറിഞ്ഞവനുമാണ് അർജ്ജുനൻ. ഇന്ദ്രാദിദേവന്മാർക്കുപോലും പോരിൽ അജേയനാണ്. ബലവാനും, ബുദ്ധിമാനും, ക്ലേശം സഹിക്കുന്ന യോധപുംഗവനും, പോരിൽ എന്നും ജയിക്കുന്നവനും, ഭൈരവാസ്ത്രനുമാണ് പാണ്ഡവൻ. ഉണ്ണീ യതവ്രതാ, നീ ഉടനെ പോയി അവന്റെ വഴിമുട്ടിക്കുക. ആ നടക്കുന്ന മഹാ ഘോരമായ പോരിൽ ഘോരമായ വൈശസം കണ്ടാലും. യോധന്മാർക്കശുഭമായും, കട്ടിയായും, പൊന്നണിഞ്ഞതായും വിളങ്ങുന്ന ചട്ട നിശിതമായ ശരങ്ങളാൽ പൊട്ടുന്നു. ധ്വജങ്ങളും, വില്ലുകളും, തോമരങ്ങളും അറ്റുവീഴുന്നു. തീക്ഷ്ണമായ പ്രാസങ്ങളും, പൊന്നുകെട്ടിച്ച വേലുകളും, ആനത്തോട്ടികളും അറ്റുവീഴുന്നു. അവിടെ കിരീടി ചൊടിച്ച് പോരാടുകയാണ്. സേവകന്മാരായ ജനങ്ങൾക്ക് ഇപ്പോൾ പ്രാണൻ കാക്കുവാനുള്ള സന്ദർഭമല്ല നന്ദനാ! നീ വേഗം ചെല്ലുക. സ്വർഗ്ഗത്തെ മുൻനിർത്തി യശസ്സിന്നും, ജയത്തിന്നുമായി വേഗം ചെല്ലുക.

തേര്, ആന, അശ്വം ഇവയാകുന്ന ചുഴിയോടും ഉഗ്രവും ദുർഗ്ഗവുമായ വലിയ പുഴ കപിദ്ധ്വജൻ തേരുകൊണ്ട് ഇതാ കടക്കുന്നു. ബ്രഹ്മണ്യത്വം, ദമം, ദാനം, വലിയ തപസ്സ് ഇവ അർജ്ജുനൻ ഏതൊരുവന്റെ സഹോദരനാണോ, ആ രാജാവിൽ (യുധിഷ്ഠിരനിൽ) കാണുന്നു. ശക്തനായ ഭീമനും, മാദ്രീപുത്രന്മാരായ പാണ്ഡുപുത്രന്മാരും അവന്റെ ഭ്രാതാക്കളാണല്ലോ. നാഥനാണെങ്കിൽ വാർഷ്ണേയനായ വാസുദേവനും ആണ്. അവന്റെ മന്യുജമായ കോപം, തപസ്സാൽ ഉടൽ ചുട്ടവന്റെ കോപം, ദുഷ്ടനായ ദുര്യോധനന്റെ ഭാരതപ്പടയെ ചുട്ടുകളയും.

ഇതാ വാസുദേവാവലംബനായ പാർത്ഥനെ ഞാൻ കാണുന്നു. ധാർത്തരാഷ്ട്രപ്പട ഒട്ടാകെ ചുറ്റും അടയ്ക്കുന്നു. കിരീടിയിട്ട് ഇളക്കുന്ന സൈന്യത്തേയും ഞാൻ ഇതാ കാണുന്നു. വലിയ തിരയടിക്കുന്ന ജലത്തെ തിമിംഗലം എന്നപോലെയാണ് അവൻ ഇട്ട് മഥിക്കുന്നത്. പടത്തലയ്ക്കൽനിന്ന് ഹാ! ഹാ! എന്ന കിലുകിലാരവം പൊങ്ങുന്നു. നീ പോയി പാഞ്ചാലപുത്രനോട് ഏല്ക്കുക, ഞാൻ ധർമ്മപുത്രനുമായി ഏല്ക്കാം. തേജസ്വിയായ രാജാവിന്റെ വ്യൂഹത്തിൽ കേറാൻ പ്രയാസമാണ്. തേരാളികൾ ചുഴന്ന് അബ്ധിയുടെ കുക്ഷിപോലെയാണ് ആ വ്യൂഹം. സൗഭദ്രനും, സാത്യകിയും, പാർഷതനും, ഭീമസേനനും രാജാവിനെ സംരക്ഷിക്കുവാൻ ഒരുങ്ങിനില്ക്കുന്നുണ്ട്. യമന്മാരും നില്ക്കുന്നുണ്ട്. ആ രാജാവിനെ കാത്തുകൊണ്ട്. ഉപേന്ദ്രന്നൊത്തവനും, ശ്യാമനും, മഹാവൃക്ഷംപോലെ ഉയർന്നവനുമായ ഇവൻ രണ്ടാമത്തെ അർജ്ജുനൻ എന്നപോലെ ചെല്ലുകയാണ്. നീ ഉത്തമാസ്ത്രങ്ങളേയും, കൈയിലെടുത്ത്, വലിയ വില്ലുമേന്തി പാർഷതോർവ്വീശനോട് ഏല്ക്കുക! ഭീമനോടും പൊരുതുക! ഏറെനാൾ പുത്രൻ ജീവിച്ചിരിക്കണമെന്നാഗ്രഹിക്കാത്ത അച്ഛന്മാരുണ്ടോ?

ക്ഷത്രധർമ്മം ചിന്തിച്ച് ഞാൻ നിന്നെ പറഞ്ഞയയ്ക്കുകയാണ്. ഈ ഭീഷ്മനും പോരിൽ വൻപടയെ നല്ലപോലെ ദഹിപ്പിച്ചുകൊണ്ടിരിക്കുന്നു. ഉണ്ണീ, ഇവൻ യമനോടും വരുണനോടും തുല്യനാണ് യുദ്ധത്തിൽ."

**113. ഭീമപരാക്രമം - കൗരവപക്ഷത്തിലെ പത്തു മഹാരഥന്മാരോട് ഒറ്റയ്ക്കു എതിർക്കുന്ന ഭീമന്റെ അത്ഭുതപരാക്രമം** - സഞ്ജയൻ പറഞ്ഞു: "മഹാത്മാവായ ദ്രോണന്റെ ഈ വാക്കുകൾ കേട്ട് ഭഗദത്തൻ, കൃപൻ, ശല്യൻ, കൃതവർമ്മാവ്, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, സിന്ധുരാജാവായ ജയദ്രഥൻ, ചിത്രസേനൻ, വികർണ്ണൻ; അപ്രകാരം തന്നെ ദുർമ്മർഷണൻ മുതലായവർ, ഇങ്ങനെ പത്തുപേർ ഭീമസേനനുമായി പൊരുതി. അവർ നാനാദേശത്തുനിന്നും വന്നു ചേർന്ന പെരുംപടയോടുകൂടി പോരിൽ ഭീഷ്മന്നു വലിയ കീർത്തിയെ ഇച്ഛിച്ചുകൊണ്ട് എതിർത്തു.

ശല്യൻ ഭീമസേനനെ ഒമ്പതു ശരങ്ങൾ എയ്തു. കൃതവർമ്മാവ് മൂന്നമ്പും കൃപൻ ഒമ്പതമ്പും എയ്തു. ചിത്രസേനൻ, വികർണ്ണൻ, പ്രാക്ജ്യോതിഷൻ ഇവർ ഒത്തുചേർന്ന് പതിപ്പത്തമ്പ് ഭീമസേനനെ എയ്തു. മൂന്നമ്പ് സിന്ധുരാജാവും ഭീമസേനനെ എയ്തു. വിന്ദാനുവിന്ദരായ അവന്ത്യന്മാർ, അയ്യഞ്ചമ്പ് അപ്പോൾ എയ്തു. ദുർമ്മർഷണൻ പാണ്ഡവനെ ഇരുപതു കൂരമ്പുകൾ എയ്തു. അവരെയെല്ലാം പാരിൽ പുകഴ്ന്നവരായ ധാർത്തരാഷ്ട്രമഹാരഥന്മാരെയെല്ലാം, ഓരോരുത്തരേയും വൈരിസംഹാരിയായ ആ പാണ്ഡവൻ എയ്തു. ഏഴമ്പു ശല്യനേയും, എട്ടമ്പ് കൃതവർമ്മനേയും എയ്തു. കൃപന്റെ അമ്പോടുകൂടിയുള്ള വില്ല് ഖണ്ഡിച്ചു. പിന്നെ വില്ലറ്റ അവന്റെ നേരെ ഏഴമ്പുകൾ എയ്തു. വിന്ദാനുവിന്ദന്മാരേയും മുമ്മൂന്ന് അമ്പുകൾ എയ്തു. ദുർമ്മർഷണനേയും ചിത്രസേനനേയും ഇരുപത്തഞ്ച് അമ്പും, വികർണ്ണനെ പത്തു ബാണവും, ജയദ്രഥനെ അഞ്ചു ബാണവും എയ്ത് ഹർഷത്തോടെ ഭീമൻ ആർത്തു. പിന്നെ സിന്ധുരാജനെ മൂന്നു ശരവും എയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് ഉത്തമമഹാരഥനായ കൃപൻ ചൊടിച്ച് ഭീമനെ കൂർത്തുമൂർത്ത ശരങ്ങളാൽ പ്രഹരിച്ചു. ത്രോത്രങ്ങൾ ഏറ്റ ആനയെപ്പോലെ പത്തു ശരങ്ങളും ദേഹത്തിലേറ്റ ഭീമസേനൻ ചൊടിച്ചു. പ്രതാപവാനായ ഭീമൻ ഉടനെത്തന്നെ വളരെ ശരങ്ങൾകൊണ്ട് കൃപനെ പ്രഹരിച്ചു. ജയദ്രഥാശ്വങ്ങളേയും മൂന്നമ്പുകൊണ്ട് സൂതനേയും പ്രഹരിച്ച് കാലാന്തകസമനായ അവൻ അവരെ കാലപുരിയിലേക്ക് അയച്ചു. അശ്വങ്ങൾ ചത്ത തേർവിട്ടു ചാടി മഹാദ്യുതിയായ അവൻ പോരിൽ തീക്ഷ്ണമായ ബാണങ്ങൾ ഭീമസേനന്റെ നേരെ വിട്ടു. അവന്റെ വില്ല് ഭീമൻ നടുവേ ഖണ്ഡിച്ചു. പിന്നെ രണ്ടു ഭല്ലത്താൽ മാന്യനായ സൈന്ധവന്റെ വില്ല്, തേര്, സൂതൻ, അശ്വങ്ങൾ എന്നിവയെല്ലാം ഉച്ഛാടനാക്കി. അവൻ ചിത്രസേനന്റെ തേരിൽ കയറി പെട്ടെന്നു സ്ഥലം വിട്ടു. അങ്ങനെ അവിടെ അത്ഭുതകരമായ ഒരു പ്രയോഗം ഭീമൻ ചെയ്തു. മഹാരഥന്മാരെയെല്ലാം അമ്പെയ്തു തടുത്തുകൊണ്ട് എല്ലാവരും കാൺകെ സിന്ധുരാജനെ വിരഥനാക്കിയതു കണ്ട് കാണികൾ അത്ഭുതപ്പെട്ടുപോയി. ഭീമൻ കാണിച്ച ഈ പരാക്രമം 'ശല്യനമ്മാവന്ന്' അത്ര രസിച്ചില്ല. ചാണയ്ക്കുവെച്ച് കൂർത്ത നല്ല ബാണം തൊടുത്ത് ഭീമനെ എയ്ത് നില്ക്കൂ! നില്ക്കൂ! അത്ര വിളയേണ്ട എന്നു പറഞ്ഞു. കൃപനും, കൃതവർമ്മാവും, വീര്യവാനായ ഭഗദത്തനും, വിന്ദാനുവിന്ദരായ അവന്ത്യന്മാരും, ചിത്രസേനനും, വികർണ്ണനും, ദുർമ്മർഷണനും, വീര്യവാനായ സിന്ധുരാജാവും ശല്യന്നുവേണ്ടി ഭീമസേനനെ എയ്തു. അവൻ അയ്യഞ്ചമ്പ് അവനിൽ എയ്തു എതിർത്തു. ശല്യനെ എഴുപതും പത്തും അമ്പ് പിന്നേയും എയ്തു. അവനെ ശല്യൻ പിന്നേയും ഒമ്പതമ്പെയ്തു ഭല്ലംകൊണ്ട് മർമ്മത്തിൽ എയ്യുകയും അവന്റെ സൂതനെ പീഡിപ്പിക്കുകയും ചെയ്തു. വിശോകനെ പിളർന്നതായിക്കണ്ട് പ്രതാപവാനായ ഭീമൻ മദ്രരാജാവിന്റെ കൈക്കും മാറത്തുമായി മൂന്നു ശരങ്ങൾ എയ്തു. മറ്റു വില്ലാളിമാരേയും മുമ്മൂന്ന് വിശിഖങ്ങളാൽ പ്രഹരിച്ച് സിംഹനാദം മുഴക്കി. ആ വില്ലാളികൾ കിണഞ്ഞ് അടരിൽ പടുവായ പാണ്ഡുപുത്രനെ കൂർത്തുമൂർത്ത മുമ്മൂന്നമ്പ് മർമ്മംനോക്കി പ്രഹരിച്ചു. എയ്ത്തുകൊണ്ട് വില്ലാളിയായ ഭീമൻ ഒട്ടും നടുങ്ങുകയുണ്ടായില്ല. മേഘങ്ങൾ പെയ്യുന്ന മഴയേറ്റ മലപോലെ ക്രോധത്തോടെ ആ പാണ്ഡുപുത്രൻ കൊണ്ടു. മൂന്നമ്പ് മദ്രരാജാവിനെ ഊക്കോടെ എയ്തു. കൃപനേയും ഗാഢമായി ഒമ്പത് ശരങ്ങൾ പിന്നെ എയ്തു. ചുറ്റും നൂറ് അമ്പ് ഭഗദത്തനേയും എയ്തു. മഹാത്മാവായ സാത്വതന്റെ അമ്പോടു ചേർന്ന വില്ല് കൈവേഗത്താൽ കത്തിയമ്പുകൊണ്ട് തൽക്ഷണം ഖണ്ഡിച്ചു. അപ്പോൾ മറ്റൊരു വില്ലെടുത്ത് കൃതവർമ്മാവ് ഭീമനെ പുരികത്തിന്റെ നടുക്ക് നാരാചംകൊണ്ട് എയ്തു. ഭീമൻ ശല്യനെ പോരിൽ ഒമ്പതമ്പുകൊണ്ട് എയ്തു. ഭഗദത്തനെ മൂന്ന് അമ്പുകൊണ്ടും കൃതവർമ്മനെ എട്ട് അമ്പുകൊണ്ടും എയ്തു. ഈ രണ്ട് ശരംകൊണ്ട് കൃപൻ മുതലായ മഹാരഥന്മാരേയും എയ്തു. അവർ എല്ലാവരും അവനേയും കൂർത്ത ശരങ്ങൾകൊണ്ട് എയ്തു. രഥീന്ദ്രന്മാർ ശസ്ത്രങ്ങൾകൊണ്ട് അർദ്ദിപ്പിക്കുന്ന അവൻ, അവരെ പുല്ലുപോലെ കണക്കാക്കി അല്ലൽകൂടാതെ ചുറ്റി. ആ മഹാരഥന്മാർ ഭീമനിൽ കൂർത്തുമൂർത്ത ശരങ്ങൾ നൂറും ആയിരവും കിണഞ്ഞ് എയ്തു.

അവന്റെ നേർക്ക് ഊക്കോടെ മഹാബലനായ ഭഗദത്തൻ പൊന്നുംതണ്ടുള്ള വേൽ വിട്ടു. സിന്ധുരാജാവ് തോമരം വിട്ടു. മഹാഭുജൻ പട്ടസത്തെ, കൃപൻ ശതഘ്നിയെ, ശല്യൻ അമ്പ്; പിന്നെ ആ വില്ലന്മാർ അഞ്ച് അമ്പുകളും ശക്തിയോടെ ഭീമന്റെ നേർക്കു പ്രയോഗിച്ചു. കത്തിയമ്പുകൊണ്ട് മാരുതി തോമരം രണ്ടായി ഖണ്ഡിച്ചു. മൂന്നമ്പുകൊണ്ട് പട്ടസത്തെ എള്ളുപോലെ നുറുക്കിവിട്ടു. കങ്കച്ചിറകുള്ള ഒമ്പതമ്പിനാൽ ശതഘ്നിയെ അറുത്തു. മദ്രരാജാവയച്ച ശരം ശരത്താൽ അറുത്തു. ഭഗദത്തൻ അയച്ച വേലും ശരങ്ങൾകൊണ്ടു ഖണ്ഡിച്ചു. മറ്റു ഘോരബാണങ്ങളെ മൊട്ടുഴിഞ്ഞ നിശിതശരങ്ങൾകൊണ്ടും ഖണ്ഡിച്ചുവിട്ടു. സമരശ്ലാഘിയായ ഭീമൻ ഓരോ ശരവും മുമ്മൂന്നായി നുറുക്കി ആ വില്ലാളികളെ പിന്നേയും മുമ്മൂന്നു ശരംകൊണ്ട് എയ്തു. ഘോരമായ യുദ്ധം മുഴുത്തുകണ്ടപ്പോൾ ധനഞ്ജയൻ മഹാരഥനായ ഭീമനെ അമ്പേഷിച്ചു തേരോടിച്ച് അവിടെയെത്തി. അമ്പ് എയ്ത് അവൻ വൈരികളെ എതിർത്ത് വധിക്കുവാൻ തുടങ്ങിയപ്പോൾ, മഹാരഥന്മാരായ പാണ്ഡവന്മാരെല്ലാം ഒന്നിച്ച് ഒരിടത്തു ചേർന്നുകണ്ടപ്പോൾ, നിന്റെ ആൾക്കാരായ പുരുഷർഷഭന്മാർ ജയം കാംക്ഷിക്കാതായി. ഉടനെ അർജ്ജുനൻ പോരിൽ വീരന്മാരോട് ഏറ്റ ഭീമനെ കണ്ടു. ശിഖണ്ഡിയെ മുന്നിലാക്കി ഭീഷ്മധ്വംസത്തിന്ന് ഒരുങ്ങിയവനായ അർജ്ജുനൻ നിന്റെ പത്തു വീരന്മാരോടും ഒരു കൈനോക്കുവാനായി അടുത്തു. ഭീമനോടേറ്റ് പൊരുതിക്കൊണ്ടിരിക്കുന്ന അവരെ ഭീമനിൽ പ്രിയംവെച്ചടുത്ത് ശരങ്ങൾ ചൊരിഞ്ഞു. അപ്പോൾ ദുര്യോധനരാജാവ് സുശർമ്മനെ വിളിച്ച് ഇപ്രകാരം ഉച്ചത്തിൽ പറഞ്ഞു: 'സുശർമ്മാവേ, വേഗം ചെല്ലുക! വളരെ അമ്പുകളോടുകൂടി വേഗം ചെല്ലൂ! പാണ്ഡുപുത്രന്മാരായ ഭീമാർജ്ജുനന്മാരെ രണ്ടുപേരെയും വേഗം കൊല്ലുക! ഒപ്പം കൊല്ലൂ!' അവന്റെ വാക്കുകേട്ട് പ്രസ്ഥലാധിപനായ ത്രിഗർത്തൻ ധനുർദ്ധരന്മാരായ അർജ്ജുന ഭീമന്മാരുടെനേരെ അസംഖ്യം തേർനിരകളോടുകൂടി എത്തി അവരെ നാലുപാടും വളഞ്ഞു. പിന്നെ അർജ്ജുനനും ശത്രുക്കളുമായി ഒരു നല്ല പോരാട്ടം നടന്നു."

**114. ഭീമാർജ്ജുനന്മാരുടെ പരാക്രമം** - സഞ്ജയൻ പറഞ്ഞു: "കിണഞ്ഞ് ഏല്ക്കുന്ന വില്ലാളിയായ ശല്യനെ പോർക്കളത്തിൽ നിശിതശരങ്ങൾകൊണ്ട് അർജ്ജുനൻ മൂടി. പിന്നെ സുശർമ്മനേയും, കൃപനേയും മുമ്മൂന്നമ്പ് എയ്തു. ഭഗദത്തനേയും, സിന്ധുരാജാവിനേയും, വികർണ്ണൻ, ഹാർദ്ദിക്യൻ, ദുർമ്മർഷണൻ, അവന്ത്യവീരന്മാർ എന്നിവരേയും മയിൽച്ചിറകുവെച്ച മുമ്മൂന്ന് അമ്പുകൾ വെവ്വേറെ എയ്തു മഹാരഥൻ പടയെ ആകെ ഒന്ന് കുഴക്കി. ജയദ്രഥൻ ഫൽഗുനനെ വളരെ ശരങ്ങൾകൊണ്ട് എയ്തു. ചിത്രസേനന്റെ തേരിൽ ഇരിക്കുന്ന അവനും ആഞ്ഞ് ഭീമനെ എയ്തു. ശല്യനും കൃപനും, ചിത്ര

സേനാദ്യന്മാരായ നിന്റെ പുത്രന്മാരും ഉടനെ കൂർത്തുമൂർത്ത അയ്യഞ്ചു ശരങ്ങൾകൊണ്ട് രണാങ്കണത്തിൽ ഭീമനേയും അർജ്ജുനനേയും പ്രഹരിച്ചു. മഹാരഥന്മാരായ ഭീമാർജ്ജുനന്മാർ യുദ്ധത്തിൽ ത്രിഗർത്തപ്പടയെ പീഡിപ്പിച്ചു. സുശർമ്മാവ് യുദ്ധത്തിൽ ഒമ്പതു ശരംകൊണ്ട് ജിഷ്ണുവിനെ പീഡിപ്പിച്ചു. അവൻ അത്യുച്ചത്തിൽ പടയെ ഭയപ്പെടുത്തുന്നവിധം അലറി. മറ്റുള്ള മഹാരഥന്മാരും ഭീമാർജ്ജുനന്മാരിൽ ഒപ്പം പൊൻകടക്കെട്ടുള്ള കൂർത്തുമൂർത്ത ശരങ്ങൾ വർഷിച്ചു. ആ മഹാരഥന്മാരുടെ മദ്ധ്യത്തിൽ ഭരതർഷഭരായ കൗന്തേയന്മാർ ചിത്രരൂപരായി കളിക്കുന്നത് കാണപ്പെട്ടു. അവർ പശുക്കൂട്ടത്തിൽ മാംസത്തിന്നു വേണ്ടി വിക്രമിക്കുന്ന മത്തസിംഹങ്ങൾപോലെ കളിച്ചു. പലമട്ടിൽ ശൂരന്മാരുടെ വില്ലും അമ്പും അവർ അറുത്തുവീഴ്ത്തിക്കൊണ്ടിരുന്നു. ഒപ്പംതന്നെ ശൂരന്മാരുടെ ശിരസ്സുകളും അവർ വീഴ്ത്തി. പലതരത്തിൽ തേരുകൾ ഉടഞ്ഞു തകർന്നു. വളരെ കുതിരകൾ ചത്തുവീണു. ആനക്കാരോടൊപ്പം ആനകളും ചത്തുവീണു. തേരാളികളും കുതിരക്കാരും അവിടവിടെ പതിച്ചു പിടയുന്നത് ചുറ്റും കാണപ്പെട്ടു. ആന, ആൾ, കുതിരക്കൂട്ടം എന്നീ സൈന്യങ്ങൾ ചത്തുവീണിട്ടും പലമട്ടിൽ തേര് ഉടഞ്ഞും ചിന്നി മന്നിടം കാണപ്പെട്ടു. പലമട്ടിൽ അറ്റ കുടകളും, കൊടികളും താഴെ വീണു. പരിസ്തോമങ്ങളും തോട്ടികളും വീണു. കേയൂരം, അംഗദം, ഹാരം, കൃഷ്ണമൃഗത്തിന്റെ രോമംകൊണ്ട് നിർമ്മിച്ച വിരിപ്പുകൾ, ഋഷ്ടികളും തലപ്പാവും വെൺചാമരവും, അതാതിടങ്ങളിൽ അറ്റുവീണ ചന്ദനം തേച്ച കൈകൾ, രാജാക്കന്മാരുടെ തുടകൾ, എന്നിവ ചിന്നിച്ചിതറി ഭൂമുഖം കാണപ്പെട്ടു. അതിൽ പാർത്ഥന്റെ വിക്രമം അത്ഭുതമായി കണ്ടു. ആ വീരന്മാരെയൊക്കെ തടുക്കുന്നതിന്നിടയ്ക്കാണുപോലും ഈ പെരുമ്പട ഇത്തരത്തിൽ മുടിച്ചുവിട്ടത്! നിന്റെ മകൻ ഭീമാർജ്ജുനന്മാരുടെ പരാക്രമം നോക്കിക്കണ്ടു. ഗാംഗേയന്റെ തേരിന്റെ നേരെ അർജ്ജുനൻ അടുക്കുന്നതായിക്കണ്ടു. ആ മഹാബലൻ അടുത്തപ്പോൾ കൃപനും, കൃതവർമ്മാവും, സിന്ധുരാജാവും, വിന്ദാനുവിന്ദരായ അവന്ത്യന്മാരും യുദ്ധം വിട്ടില്ല. പിന്നെ മഹാധനുർദ്ധരനായ ഭീമനും, മഹാവീരനായ അർജ്ജുനനും ഘോരമായ കൗരവസൈന്യത്തിൽ കയറി. ഉടനെ മയിൽപ്പീലിവെച്ച അനേകലക്ഷം ശരങ്ങൾ മന്നവന്മാർ അർജ്ജുനരഥത്തിൽ പതിപ്പിച്ചു. ആ മഹാരഥന്മാരെയൊക്കെ ബാണങ്ങളാൽ തടുത്ത് പാർത്ഥൻ എല്ലാവരേയും പോരിൽ കാലപുരിക്കയച്ചു. ശല്യൻ പോരിൽ അർജ്ജുനനുമായി ശരങ്ങൾകൊണ്ട് കളിച്ചു. അമ്മാവൻ അർജ്ജുനന്റെ നെഞ്ചിൽ മൂന്നുശരം ഏല്പിച്ചു. ഉടനെ അമ്മാവന്റെ വില്ല് അഞ്ചുബാണം കൊണ്ടു മുറിക്കുകയും അതോടൊപ്പംതന്നെ കൈക്കോപ്പ് അറുക്കുകയും ചെയ്തു. പിന്നെ മർമ്മം നോക്കി കൂർത്തുമൂർത്ത ശരങ്ങൾ വിടുകയും ചെയ്തു. പിന്നെ പോരിൽ കനംകൂടിയ വേറെ വില്ലെടുത്തു മദ്രരാജാവു ചൊടിച്ച് ജിഷ്ണുവെ മൂന്നു ശരവും കൃഷ്ണനെ അഞ്ചുശരവും കൈക്കുമാറത്തുമായി ഭീമനെ ഒമ്പതുശരവും എയ്തു. അപ്പോൾ ദ്രോണനും തേരാളിയായ മഗധരാജാവും, ദുര്യോധനൻ പറഞ്ഞുവിട്ടിട്ട് ആ പ്രദേശത്ത് എത്തി. രാജാവേ, മഹാരഥരായ ഫൽഗുനനും ഭീമസേനനും, രാജാക്കന്മാരുടെ തല കൊയ്യുന്ന ഇടത്തിൽ എത്തി. ഭീമായുധനായ ഭീമനെ രണാങ്കണത്തിൽ ജയത്സേനൻ കൂർത്തുമൂർത്ത എട്ടു ബാണങ്ങൾ എയ്തു. ഭീമൻ അവനെ പത്ത് അമ്പും പിന്നെ അഞ്ച് അമ്പും എയ്തു. അവന്റെ സൂതനെ കത്തിയമ്പുകൊണ്ട് തലയറുത്തുവീഴ്ത്തി. അപ്പോൾ അശ്വങ്ങൾ സാരഥിയില്ലാതെ, നിയന്ത്രണം വിട്ട് ഉഴറി കുതിച്ചു പാഞ്ഞു. പടയാളികൾ കാൺകെ മഗധരാജാവ് വന്നു; ഉടനെതന്നെ പോവുകയും ചെയ്തു. ദ്രോണൻ പഴുതുനോക്കി ഭീമസേനനെ എയ്തു. മൂർച്ച കൂടിയ ഇരുപത്തഞ്ച് ഇരിമ്പമ്പ് വിട്ടു. അച്ഛനുതുല്യനായ ഗുരുവിനെ സമരശ്ലാഘിയായ ഭീമൻ അറുപത്തഞ്ചു ഭല്ലങ്ങൾ എയ്തു. ഇരുപത്തഞ്ചുകൂടി കൂടുതലായി അർജ്ജുനൻ സുശർമ്മാവിനെ എയ്തു. അവന്റെ പടയെ കാർക്കൂട്ടത്തെ കാറ്റെന്നപോലെ ഛിന്നഭിന്നമാക്കുകയും ചെയ്തു. അപ്പോൾ ഭീഷ്മനും, ദുര്യോധനനും, ബൃഹത്ബലരാജാവും, ഭീമാർജ്ജുനന്മാർ ഉള്ളിടത്തേക്കു ചൊടിച്ചും കൊണ്ട് കയറി. അപ്രകാരംതന്നെ പാണ്ഡവന്മാരും, ശൂരന്മാരായ പാർഷതവീരനും, വായ്തുറന്ന അന്തകനെപ്പോലെയുള്ള ഭീഷ്മന്റെ നേരെയെത്തി. ശിഖണ്ഡി ഭാരതപിതാമഹനായ ഭീഷ്മനോട് ഉടനെ ഏറ്റ് ഹൃഷ്ടനായി നിർഭയം പാഞ്ഞടുത്തു. ശിഖണ്ഡിയെ മുന്നിലാക്കി ധർമ്മപുത്രാദികളായ പാർത്ഥന്മാരും വളരെ സൃഞ്ജയന്മാരും ചേർന്ന് ഭീഷ്മനോട് പൊരുതി. മഹാവ്രതനെ മുന്നിൽനിർത്തി നിന്റെ ഭടന്മാരും ശിഖണ്ഡിയെ മുന്നിൽനിർത്തി നില്ക്കുന്ന മഹാരഥന്മാരോട് പോരാടി.

പിന്നെ കൗരവന്മാർക്ക് ഭയജനകമായ മഹായുദ്ധം നടന്നു. ഭീഷ്മന്റെ വിജയത്തിന്നായി നിന്റെ ആൾക്കാർ പാണ്ഡവന്മാരോട് പൊരുതി. നിന്റെ ആൾക്കാർക്ക് ജയത്തിന്ന് ഭീഷ്മൻ ഒരു പണയവസ്തുവായി ഭവിച്ചു. ജയത്തിന്നോ തോൽവിക്കോ എന്നറിഞ്ഞില്ല. ഇങ്ങനെ ഒരു ചൂതാട്ടം പടക്കളത്തിൽ നടക്കുകതന്നെ ചെയ്തു. ധൃഷ്ടദ്യുമ്നൻ സൈന്യത്തോടു വിളിച്ചുപറഞ്ഞു: 'രഥീന്ദ്രന്മാരേ, നിങ്ങൾ ഗാംഗേയനോട് എതിർക്കുവിൻ! ഭയപ്പെടേണ്ടാ! എതിർക്കുവിൻ!' സേനേശന്റെ കല്പനകേട്ട് പാണ്ഡവന്മാരുടെ വലിയ പട ഭീഷ്മന്റെ നേർക്ക് പ്രാണൻ കളഞ്ഞും പാഞ്ഞ് ഏറ്റു. തേരാളിപ്രവരനായ ഭീഷ്മൻ സേന വന്നെത്തുമ്പോൾ തീരത്തെ കടൽ എന്നപോലെ ഏറ്റ് എതിർത്തു."

**115. ഭീഷ്മോപദേശം - രണ്ടു സൈന്യങ്ങളുടേയും തുമുലയുദ്ധം** - ധൃതരാഷ്ട്രൻ പറഞ്ഞു: "പത്താംദിവസം മഹാവീര്യനായ ഭീഷ്മൻ എങ്ങനെ പാണ്ഡുസൃഞ്ജയന്മാരുമായി യുദ്ധംചെയ്തു? കുരുക്കൾ എങ്ങനെ പാണ്ഡവരെ തടുത്തു. പോരിൽ ശോഭിച്ച് ഭീഷ്മന്റെ മഹായുദ്ധത്തെ വിവരിച്ചു പറഞ്ഞാലും!"

സഞ്ജയൻ പറഞ്ഞു: "കുരുക്കൾ പാണ്ഡവരോടു യുദ്ധം ചെയ്ത ചരിത്രം ഉണ്ടായവിധംതന്നെ ഞാൻ പറയാം. കിരീടി പരമാസ്ത്രംകൊണ്ട് ദിവസേന ചൊടിച്ച് എതിർത്ത നിന്റെ ആൾക്കാരായ രഥീന്ദ്രന്മാരെ പരലോകം കയറ്റി. പ്രതിജ്ഞപോലെ സമിതിഞ്ജയനായ ഭീഷ്മൻ ചെയ്ത യുദ്ധംമൂലം പാണ്ഡവസൈന്യവും ക്ഷയിച്ചു. കുരുക്കളോടുകൂടി പോരാടുന്ന ഭീഷ്മനേയും, പാഞ്ചാല്യനോടൊത്തു പോരാടുന്ന പാർത്ഥനേയും നോക്കി ജനങ്ങൾക്ക് ആശങ്ക ജനിച്ചു. ആ പത്താംദിവസം ഭീഷ്മാർജ്ജുനന്മാർ എതിർത്തതിൽ പടയിൽ രൗദ്രമായ ക്ഷയമുണ്ടായി. അതിൽ പരന്തപനായ ഭീഷ്മൻ പതിനായിരത്തിലധികം യോധന്മാരെ കൊന്നു. പരമാസ്ത്രജ്ഞനായ ഭീഷ്മൻ പിന്മാറാത്ത ആ ശൂരന്മാരെ, നാമഗോത്രങ്ങൾ അറിയാത്തവിധമുള്ളവരെ, ആ യുദ്ധത്തിൽ കൊന്നൊടുക്കി. ഭീഷ്മൻ ഇങ്ങനെ പത്തു ദിവസം പാണ്ഡവസൈന്യത്തെ ചുട്ടുപൊടിച്ചു. ആ ധർമ്മിഷ്ഠന്ന് ജീവിതത്തിൽ വൈരാഗ്യം ജനിച്ചു. അവൻ ആത്മവധത്തെ കാംക്ഷിച്ച് പോരിൽ നേരിട്ടുനിന്നു. 'ഇനി അധികം മാനവശ്രേഷ്ഠന്മാരെയൊന്നും ഞാൻ കൊല്ലുന്നില്ല' എന്ന് അദ്ദേഹം തന്നത്താൻ കരുതി. അങ്ങനെ വിചാരിച്ച് നിന്റെ താതനായ, ആ മഹാബാഹുവായ മഹാവ്രതൻ അടുത്തുനില്ക്കുന്ന പാണ്ഡവനോടു പറഞ്ഞു: 'മഹാപ്രാജ്ഞനായ യുധിഷ്ഠിരാ! സർവ്വശസ്ത്രവിചക്ഷണാ! ധർമ്മ്യമായും സ്വർഗ്ഗ്യമായും ഞാനീ പറയുന്ന വാക്ക് ഉണ്ണീ, കേൾക്കുക! ഉണ്ണീ, ഭാരതാ! ഞാൻ എന്റെ ഈ ദേഹംകൊണ്ട് വെറുത്തുപോയിരിക്കുന്നു. വളരെയേറെ പ്രാണികളെ കൊന്ന് എന്റെ കാലം കഴിഞ്ഞു. അതുകൊണ്ട് ഹേ, പാർത്ഥാ, നീ പാഞ്ചാലസൃഞ്ജയന്മാരെ വിട്ട് എന്നെ കൊല്ലുവാൻ പ്രയത്നിക്കുക. നിനക്ക് എന്നിൽ പ്രിയമുണ്ടെങ്കിൽ അവരെക്കൊണ്ട് എന്നെ കൊല്ലിക്കുക.' അദ്ദേഹത്തിന്റെ അഭിപ്രായം കേട്ട് സത്യം കാണുന്നവനായ പാണ്ഡവൻ ഭീഷ്മന്റെ നേരെ രാജാവ് സൃഞ്ജയന്മാരുമായി ചെന്നേറ്റു. അപ്പോൾ ധൃഷ്ടദ്യുമ്നനും, പാണ്ഡവനായ ധർമ്മപുത്രനും ഭീഷ്മന്റെ ആ വാക്ക് കേട്ടപ്രകാരം സൈന്യത്തെ പറഞ്ഞുവിട്ടു. 'പാഞ്ഞുചെല്ലുവിൻ! പൊരുതുവിൻ! പോരിൽ ഭീഷ്മനെ ജയിക്കുവിൻ! സത്യസന്ധനായ ജിഷ്ണുവിന്റെ വൈരിയാണവൻ. നിങ്ങൾ ജിഷ്ണു കാക്കുന്നവരാണ്. ഈ സേനാപതിയായ പാർഷതവീരനും, ഭീമനും

നിങ്ങളെ പോരിൽ കാക്കും. സൃഞ്ജയന്മാരേ, നിങ്ങൾ ഒട്ടും ഭീഷ്മനെ ഭയപ്പെടേണ്ടതില്ല. ശിഖണ്ഡി മുമ്പിൽ നില്ക്കുന്നവരായ നമ്മൾ തീർച്ചയായും ഭീഷ്മനെ ജയിക്കുന്നതാണ്.' പത്താം ദിവസം ഈ നിശ്ചയത്തോടുകൂടി പാണ്ഡവന്മാരെല്ലാവരും ഒത്തുകൂടി. അവർ ബ്രഹ്മലോകപരന്മാരായി ക്രോധം മൂർച്ഛിച്ചു കയറി. ശിഖണ്ഡിയേയും, പാണ്ഡവനായ അർജ്ജുനനേയും മുന്നിലാക്കി സൈന്യങ്ങൾ കയറി. അങ്ങനെ ഭീഷ്മനെ വീഴ്ത്തുവാൻ അവർ യത്നം ചെയ്തു.

അപ്പോൾ നിന്റെ പുത്രൻ നാനാനാട്ടിന്നും അധീശന്മാരായ രാജാക്കന്മാരെ വിട്ടു. സൂതനോടുകൂടി ദ്രോണനേയും സൈന്യത്തേയും വിട്ടു. ശക്തനായ ദുശ്ശാസനൻ എല്ലാ സോദരന്മാരോടുംകൂടി ചെന്ന് യുദ്ധമദ്ധ്യത്തിൽ നില്ക്കുന്ന ഭീഷ്മനെ രക്ഷിച്ചുനിന്നു. നിന്റെ ആൾക്കാരായ ശൂരന്മാർ മഹാരഥനായ ഭീഷ്മനെ മുൻനിർത്തി പൊരുതുന്ന ശൂരന്മാരോട് എതിർത്തു നിന്നു.

ചേദിപാഞ്ചാലവീരന്മാരോടുകൂടി വാനരകേതനൻ ശിഖണ്ഡിയെ മുമ്പിലാക്കി ഭീഷ്മനോടേറ്റു. ദ്രൗണിയോട് സാത്യകിയും പൗരവനോട് ധൃഷ്ടകേതുവും, അമാത്യരോടുകൂടിയ ദുര്യോധനനോട് അഭിമന്യുവും പൊരുതി. വിരാടൻ വൻപടയുമായി സസൈന്യനായ സിന്ധുരാജനെ, വൃദ്ധക്ഷത്രന്റെ പുത്രനെ നോക്കി എതിർത്തു. പടയോടുകൂടിയ മഹാരഥനായ 'ശല്യനമ്മാവനെ' യുധിഷ്ഠിരൻ പാഞ്ഞെതിർത്തു. ആനപ്പടയെ കണ്ട് ഭീമസേനനും പാഞ്ഞേറ്റു. അപ്രധൃഷ്യനും, ദുർന്നിവാരനും, അസ്ത്രജ്ഞനുമായ ദ്രൗണിയോട് കിണഞ്ഞ് പാഞ്ചാല്യൻ സോമകന്മാരോടുകൂടി എതിർത്തു. കർണ്ണികാരധ്വജനോട് അരിന്ദമനായ സിംഹകേതുവും, സൗഭദ്രനോട് രാജപുത്രനായ ബൃഹത്ബലനും എതിർത്തേറ്റു. നിന്റെ മക്കൾ ശിഖണ്ഡിയേയും, പാണ്ഡവനായ പാർത്ഥനേയും ധനഞ്ജയവധാർത്ഥികളായ മന്നവന്മാരോടുകൂടി എതിർത്തു. ആ രണ്ടു സൈന്യങ്ങളിലും ഘോരമായ വിക്രമത്തോടെ സൈന്യങ്ങൾ പാഞ്ഞ് ഏല്ക്കുമ്പോൾ ധരണീതലം കുലുങ്ങി. ഭീഷ്മനെ യുദ്ധത്തിൽ കാണുകയാൽ ഭവാന്റെ കൂട്ടർക്കും പാണ്ഡവന്മാർക്കുള്ള സൈന്യങ്ങൾ തങ്ങളിൽ എതിർത്തേറ്റു. പ്രതാപത്തോടെ അവർ പരസ്പരം പാഞ്ഞ് ഏല്ക്കുമ്പോൾ ദിക്കുകളിലൊക്കെ ഉല്ക്കടമായ ധ്വനി മുഴങ്ങി.

ഭേരീശംഖനാദങ്ങൾ ഘോരമായി. ആന ചിന്നംവിളിക്കുന്ന ധ്വനികൾ, വീരന്മാരുടെ സിംഹനാദങ്ങൾ, ഇങ്ങനെ നാനാഘോഷങ്ങളും ചേർന്ന് പടക്കളം അതിദാരുണമായി. മന്നവന്മാർക്കുള്ള ശോഭ, സൂര്യചന്ദ്രന്മാരെപ്പോലെയുള്ള ശോഭ, വീരന്മാരുടെ അംഗദം, കിരീടം എന്നിവകളിൽ നിഷ്പ്രഭമായിത്തീർന്നു. ശസ്ത്രങ്ങളുടെ മിന്നലുകളോടുകൂടി ധൂളിപാളികൾ പടർന്നു. വില്ലുകളുടെ ചെറുഞാണൊലിയും ക്രൂരമായി. ബാണങ്ങളുടെ ചീറലും ശംഖങ്ങളുടെ ധ്വനിയും, ഭേരികളുടെ ഘോരാരവങ്ങളും, രഥഘോഷങ്ങളും രണ്ടു സൈന്യത്തിലും ഉല്ക്കടമായി പൊങ്ങി.

പാശം, ഋഷ്ടി, ശക്തി എന്നിവ ബാണജാലങ്ങളോടു ചേർന്ന് ആ സൈന്യങ്ങൾക്ക് ആകാശം നിഷ്പ്രഭമായി. അന്യോന്യം ഏറ്റുമുട്ടി തേരാളികളും അശ്വങ്ങളും വീണു. പരസ്പരം ആനകളും, കാലാളുകളും വധിക്കപ്പെട്ടു. കുരുക്കൾക്ക് പാണ്ഡവന്മാരോടുണ്ടായ പോരാട്ടം കനപ്പെട്ടതായിരുന്നു. ഭീഷ്മന്നുവേണ്ടിയുള്ള ആ യുദ്ധം മാംസക്കഷണത്തിന്നുവേണ്ടി നായ്ക്കൾ തമ്മിൽ പൊത്തിപ്പിടിച്ചു കടിപിടികൂട്ടുമ്പോലെ ഭയങ്കരമായി കാണപ്പെട്ടു. അവരുടെ സമാഗമം ഘോരമായി. പരസ്പരം കാംക്ഷിച്ച് അവർ പരസ്പരം പോരാടിയൊടുങ്ങി."

**116. സങ്കുലയുദ്ധം - രണ്ടുപക്ഷത്തിലേയും മഹാരഥന്മാരുടെ ദ്വന്ദ്വയുദ്ധം, ഭീഷ്മപരാക്രമം** - സഞ്ജയൻ പറഞ്ഞു: "മഹാരാജാവേ, ഭവാന്റെ പുത്രനുമായി അഭിമന്യു പൊരുതി. വലിയ പടയോടുകൂടിയ ദുര്യോധനൻ ഭീഷ്മരക്ഷാർത്ഥം പൊരുതി. ദുര്യോധനൻ അഭിമന്യുവിൽ കൂർത്തുമൂർത്ത അമ്പതമ്പുകൾ മാറത്തു ചൊടിച്ച് എയ്തു. വേറെ മൂന്നു ശരങ്ങൾ പിന്നേയും എയ്തു. മൃത്യുസോദരിയെപ്പോലെയുള്ള വേൽ അർജ്ജുനപുത്രൻ ദുര്യോധനന്റെ നേരെ കോപത്തോടെ ചാട്ടി. ഘോരമായ ആ വേൽ വരുന്ന സമയത്ത് ഭവാന്റെ പുത്രൻ കത്തിയമ്പുകൊണ്ട് രണ്ടായി ഖണ്ഡിച്ചു. ആ വേൽ വീണതായിക്കണ്ടപ്പോൾ കാർഷ്ണി ഏറ്റം ചൊടിച്ച് ദുര്യോധനനെ കൈക്കും മാറത്തുമായി മൂന്നമ്പ് എയ്തു. പിന്നെ ഘോരതരമായ പത്തു ശരം നെഞ്ചത്തും പ്രഹരിച്ചു. അങ്ങനെ ആ യുദ്ധം ഘോരതരമായി വളർന്നു; വിചിത്രമായി നടന്നു. മന്നവരൊക്കെ വാഴ്ത്തുമാറ് ഇന്ദ്രിയപ്രീതിവർദ്ധനമായി പോരാട്ടം മുതിർന്നു. ഭീഷ്മന്റെ വധത്തിന്നും, പാർത്ഥന്റെ വിജയത്തിന്നുമുള്ള ഒരു ശക്തിപരീക്ഷണമായി, വടംവലിയായി, യുദ്ധം മുറുകി. സൗഭദ്രനും കുരുപുംഗവനുമായുള്ള പോരാട്ടം തുടർന്നു. പോരിൽ ഏല്ക്കുന്ന സാത്യകിയെ ബ്രാഹ്മണപുംഗവനായ ദ്രൗണി ചൊടിച്ച് മാറത്ത് നാരാചത്താൽ എയ്തു മർമ്മംതോറും ഗുരുപുത്രനെ അമേയാത്മാവായ ശൈനേയൻ കങ്കച്ചിറകുവെച്ച ഒമ്പതു ശരങ്ങൾ എയ്തു. ദ്രൗണി പോരിൽ സാത്യകിയെ ഒൻപതമ്പ് എയ്തു. മുപ്പത്തഞ്ചമ്പ് പിന്നെ കൈക്കും മാറത്തുമായി ക്ഷണത്തിൽ പ്രഹരിച്ചു. ദ്രൗണിയുടെ ശരവർഷമേറ്റ് മഹാധനുർദ്ധരനായ സാത്വതൻ ദ്രോണപുത്രനെ മൂന്ന് ശരങ്ങൾ എയ്തു. പോരിൽ പൗരവൻ ധൃഷ്ടകേതുവിനെ ശരങ്ങളാൽ മൂടി. പലപാടും ആ മഹാരഥൻ ആ വില്ലാളിയെ പിളർന്നു. മഹാരഥനായ ധൃഷ്ടകേതു പോരിൽ പൗരവനേയും പിളർന്നു. മൂർച്ചകൂടിയ മുപ്പതു ശരങ്ങൾ ആ മഹാഭുജൻ എയ്തു ധൃഷ്ടകേതു ധനുസ്സ് എയ്തുമുറിച്ചപ്പോൾ വീരനായ പൗരവൻ ഉച്ചത്തിൽ അലറി കൂർത്തുമൂർത്ത ബാണങ്ങൾ എയ്തു. അവൻ വേറെ വില്ലെടുത്ത് എഴുപത്തിമൂന്നു ശരങ്ങൾ എയ്തു. അങ്ങനെ പ്രധാനപ്പെട്ട വില്ലാളികളായ അവർ പരസ്പരം വലിയ ശരവർഷം ചൊരിഞ്ഞു. അവർ പരസ്പരം വില്ലറുക്കുകയും, അശ്വങ്ങളെ കൊല്ലുകയും ചെയ്തു. തേർ പോയപ്പോൾ അവർ രണ്ടുപേരും വാളെടുത്തു. കാളത്തോലുകൊണ്ടുണ്ടാക്കിയതും, ശതചന്ദ്രം പതിച്ചതുമായ പരിചകളെടുത്തു. താരകാശതചിത്രങ്ങൾ തിളങ്ങുന്ന നീണ്ട വാളുകളും എടുത്തു മിന്നിച്ച് അന്യോന്യം അവർ ഏറ്റ് പിടയോട് ഇടകൂടാനായി കാട്ടിൽ സിംഹങ്ങൾപോലെ വിചിത്രമായ മണ്ഡലങ്ങൾ, കേറ്റം, പിന്മാറ്റം ഇവ കാട്ടി അന്യോന്യം ലാക്കു നോക്കി ചുറ്റി. ശംഖത്തിൽ പെരുംവാളുകൊണ്ട് ധൃഷ്ടകേതുവിനെ പൗരവൻ വെട്ടി, ചൊടിച്ച് നില്ക്കൂ! നില്ക്കൂ! എന്നും പറഞ്ഞു. പുരുഷേന്ദ്രനായ പൗരവനും, പോരിൽ ആ ചേദിരാജാവും മൂർച്ചയേറിയ പെരുംവാൾകൊണ്ട് പൂണെല്ലുനോക്കി വെട്ടി. പരസ്പരം പെരുംപോരിൽ എതിർത്തേറ്റ് അവർ അന്യോന്യം ഊക്കിൽ വെട്ടേറ്റ് വീണുപോയി. ഉടനെ പൗരവനെ നിന്റെ മകൻ തേരിൽപ്പിടിച്ചു കയറ്റി. ധൃഷ്ടകേതുവിനെ തേരിൽ മാദ്രീപുത്രനായ സഹദേവൻ കൊണ്ടുപോയി. പല ബാണങ്ങൾ എയ്തു ചിത്രസേനൻ സുശർമ്മനെ പിന്നേയും അറുപതു ശരങ്ങൾ എയ്തു. പിന്നെ ഒമ്പതു ശരങ്ങൾ എയ്തു നിന്റെ പുത്രനെ ചൊടിച്ചുകൊണ്ട് സുശർമ്മൻ കൂർത്തുമൂർത്ത പത്തമ്പ് ആഞ്ഞ് എയ്തു. പിന്നേയും പത്തമ്പ് എയ്തു. ചിത്രസേനൻ അവനെ മൂർച്ചകൂട്ടിയ മുപ്പതമ്പുകൾ പോരിൽ ചൊടിച്ച് എയ്തു. അവനും എതിർത്ത് എയ്തു. രാജാവേ, ഭീഷ്മന്നുവേണ്ടിയുള്ള ആ പോരിൽ യശസ്സും മാനവും വർദ്ധിപ്പിക്കുന്ന സൗഭദ്രൻ രാജപുത്രനായ ബൃഹത്ബലനോട് ഏറ്റു. കോസലേന്ദ്രൻ ഫാൽഗുനിയെ അഞ്ച് ഇരുമ്പുശരം അയച്ചു വീണ്ടും ഇരുപത് മൂർച്ചകൂടിയ ശരങ്ങൾ എയ്തു. എട്ട് ഇരുമ്പുശരങ്ങൾ കോസലേന്ദ്രനെ സൗഭദ്രൻ എയ്തത്, യുദ്ധത്തിൽ ഇളക്കിയില്ല. ഉടനെ വീണ്ടും ശരങ്ങൾ എയ്തു. കോസലേന്ദ്രന്റെ വില്ല് എയ്തു അർജ്ജുനപുത്രൻ മുറിച്ചു. കങ്കച്ചിറകുവെച്ച മുപ്പതമ്പുകളും എയ്തു. വേറെ വില്ലെടുത്ത് രാജപുത്രനായ ബൃഹത്ബലൻ ചൊടിച്ച് സൗഭദ്രനെ പോരിൽ പല ശരങ്ങളും എയ്തു. ഭീഷ്മൻമൂലം അവർ തമ്മിൽ ഭയങ്കരമായ പോരാട്ടം നടന്നു. ചൊടിച്ച് പോരിൽ ആശ്ചര്യകരമായ പോരാട്ടം നടന്നു. ദേവാസുരരണത്തിൽ ബലിയും ശക്രനും

തമ്മിലെന്നപോലെ ഭയങ്കരമായ പോരാട്ടം നടന്നു. ഭീമൻ ആന പ്പടയോടു പോരാടി വിളങ്ങി. പർവ്വതങ്ങൾ പിളരുന്ന വജ്രപാണി യായ ശക്രനെപ്പോലെ പോരാടി. ഭീമസേനൻ കൊന്നുവിടുന്ന ആനകൾ കുന്നുകൾ വീഴുമ്പോലെ ക്ഷണത്തിൽ വീണ് ഭൂമി മുഴ ക്കി. പൊട്ടിച്ച അഞ്ജനത്തിന്റെ നിറത്തിലുള്ള കുഞ്ജരങ്ങൾ കുന്നുകൾ പോലെ നിലത്തു വീണ് ശോഭിച്ചു. വില്ലാളിയായ ധർമ്മപുത്രൻ പെരുംപടയോടുകൂടി എതിർത്ത മദ്രേശ്വരനെ പോരിൽ പീഡപ്പെടുത്തി. തേരാളിയായ ധർമ്മപുത്രനെ മദ്രാ ജാവും ഭീഷ്മാർത്ഥമായി വിക്രമിച്ചു ചൊടിച്ച് ആർത്തിപ്പെടുത്തി. മൂർച്ചകൂടിയ ഒമ്പതു ശരങ്ങൾ സൈന്ധവൻ മത്സ്യരാജനെ എയ്തു പിന്നേയും മൂർച്ചകൂട്ടിയ മുപ്പതു ശരങ്ങൾ അപ്പോൾ എയ്തു. രാജാവേ, സൈന്ധവനെ വാഹിനീശ്വരനായ വിരാടൻ സ്തനാന്തരത്തിൽ കൂർത്ത മുപ്പതു ശരങ്ങൾ എയ്തു. ചിത്ര കാർമ്മുകങ്ങൾ, ഖൾഗങ്ങൾ, ചിത്രകവചങ്ങൾ, ആയുധങ്ങൾ, ധ്വജങ്ങൾ എന്നിവയോടുകൂടി ചിത്രരൂപന്മാരായി പോരിൽ ആ മത്സ്യസൈന്ധവന്മാർ വിളങ്ങി. മഹാരണത്തിൽ ദ്രോണൻ പാഞ്ചാലപുത്രന്മാരോടേറ്റ് വലിയ സമരം നിശിതശര ങ്ങൾകൊണ്ടു നടന്നു. പിന്നെ ദ്രോണൻ പാർഷതന്റെ വില്ല് ഉടനെ മുപ്പതമ്പെയ്തു മുറിച്ചു. ഉടനെ അവൻ മറ്റൊരു വില്ലെടുത്ത് പോരിൽ ദ്രോണൻ നോക്കിനില്ക്കെ സായകങ്ങൾ വർഷിച്ചു. ആ ശരൗഘത്തെ ആ മഹാരഥൻ ശരാഘാതംകൊണ്ട് അറുത്തു. ദ്രോണൻ ദ്രുപദന്റെ നേരെ അഞ്ചമ്പയച്ചു. ഉടനെ ചൊടിച്ച് രാജാ വേ, പരനാശനനായ പാർഷതൻ ദ്രോണന്റെ നേരെ യമദണ്ഡോ ഗ്രമായ ഗദകൊണ്ടു വീക്കി. പൊന്നുംതകിടു കെട്ടിച്ച അതും വന്ന ണയുന്ന സമയത്ത് അമ്പതു ശരങ്ങൾ വിട്ട് യുദ്ധത്തിൽ ദ്രോണൻ അതു തടുത്തു. ദ്രോണന്റെ വില്ലിൽനിന്ന് എത്തുന്ന അമ്പേറ്റ് ആ ഗദ ഉടനെ അറ്റ് തകർന്നു പൊടിയായി മണ്ണിൽ പതിച്ചു. ഗദ പോയ തായിക്കണ്ട ശത്രുതാപനനായ പാർഷതൻ ദ്രോണന്റെനേർക്ക് കട്ടിയിരുമ്പായ വേൽ ചാട്ടി. അതും ദ്രോണൻ പോരിൽ ഒമ്പത് അമ്പാൽ ഖണ്ഡിച്ച് വില്ലാളിയായ പാർഷതനെ പോരിൽ പീഡ പ്പെടുത്തി. ദ്രോണനും പാർഷതനും തമ്മിൽ ഇപ്രകാരം മഹാ രണം നടന്നു. ഭീഷ്മൻ മൂലമുണ്ടായ ഈ മഹാരണം ഘോരാ കാരവും ഭയങ്കരവുമായിരുന്നു. അർജ്ജുനൻ ഭീഷ്മനോടേറ്റ് ശര ങ്ങളാൽ പീഡിപ്പിച്ചു. കാട്ടിൽ മത്തേഭം മത്തഹസ്തികളോടെ ന്നവിധം പാഞ്ഞേറ്റു.

അവനോട് പ്രതാപവാനായ ഭഗദത്തൻ ഏറ്റു. മൂന്നുപാടും മദം ചാടുന്ന ആനയോടുകൂടി അവൻ ഏറ്റു. ദേവേന്ദ്രന്റെ ആനയെപ്പോലെയുള്ള ആ ദന്തി പാഞ്ഞണയുമ്പോൾ വളരെ പ്രയത്നത്തോടെ അവനോടേറ്റ് ബീഭത്സു പൊരുതി. അപ്പോൾ ആനപ്പുറത്തിരിക്കുന്ന പ്രതാപവാനായ ഭഗദത്തൻ പോരിൽ അർജ്ജുനനെ ബാണവർഷത്താൽ തടുത്തു. അർജ്ജുനൻ വെള്ളിപോലെ തിളങ്ങുന്ന തീക്ഷ്ണമായ ശരങ്ങൾകൊണ്ട് പെരുംപോരിൽ അടുത്തെത്തുന്ന മത്തേഭരാജാവിനെ എയ്തു. ശിഖണ്ഡിയോട് 'ചെല്ലൂ, ചെല്ലൂ' എന്നു പ്രേരിപ്പിച്ചു. 'ഭീഷ്മനെ നേരിട്ട് അവനെ കൊല്ലൂ' എന്നു പറഞ്ഞു.

ഭഗദത്തൻ പാണ്ഡവനെ വിട്ട് ദ്രുപദന്റെ തേരിന്നടുക്ക ലേക്കു പാഞ്ഞുപോയി. പിന്നെ പാർത്ഥൻ ഭീഷ്മനോടു പാഞ്ഞ് ഏറ്റു. ശിഖണ്ഡിയെ മുന്നിലാക്കി യുദ്ധം നടന്നു. അപ്പോൾ നിന്റെ ഭടന്മാരായ ശൂരന്മാർ ശക്തരായ പാർത്ഥരെ പോരിൽ ആർത്തുവിളിച്ച് ഏറ്റു. അത് ഒരത്ഭുതംതന്നെയാണ്. നിന്റെ മക്ക ളുടെ നാനാമട്ടിലുള്ള സൈന്യങ്ങളെ പാർത്ഥൻ ആകാശത്ത് കാർമേഘപടലങ്ങളെ കാറ്റ് എന്നപോലെ തകർത്തു ചിന്നി. ശിഖണ്ഡി ഭാരതപിതാമഹനോട് ഏറ്റ് എതിർത്ത് ക്ഷണത്തിൽ വളരെ ശരങ്ങൾ എയ്തു. രഥമാകുന്ന അഗ്ന്യാഗാരത്തോടും, ചാപമാകുന്ന അർച്ചിസ്സോടും, വാളാകുന്ന ശക്തിയോടും, ഗദ യാകുന്ന ഇന്ധനത്തോടും, ശരജാലമാകുന്ന മഹാജ്ജ്വാലയോ ടുംകൂടിയ പാർത്ഥൻ രണത്തിൽ ക്ഷത്രിയരെ ചുട്ടു. കത്തിക്കാ ളുന്ന തീ ഉണക്കക്കാട്ടിൽ കാറ്റേറ്റാലെന്നവിധം ഭീഷ്മൻ ദിവ്യാ സ്ത്രത്തോടെ ജ്വലിച്ചു. ഭീഷ്മൻ പാർത്ഥഭടന്മാരായ സോമക ന്മാരെ രണത്തിൽ കൊന്നുമുടിച്ചു. പാണ്ഡവസൈന്യത്തെ ആ മഹാരഥൻ തടുത്തു.

പൊൻകടക്കെട്ടുള്ള നിശിതശരങ്ങൾകൊണ്ട് ദിക്കും വിദി ക്കുമൊക്കെ ഭീഷ്മൻ പോരിൽ മുഴക്കി. അശ്വസമൂഹത്തേയും തേരാളികളേയും വീഴ്ത്തി. ആ തേർക്കൂട്ടത്തെ അവൻ മുണ്ഡ നംചെയ്ത കരിമ്പനക്കാടുപോലെയാക്കി. ആളില്ലാതെ തേരും, ആനയും, അശ്വങ്ങളും ചിന്നിയവിധമാക്കിത്തീർത്തു. ഭീഷ്മന്റെ ഇടിനാദംപോലുള്ള ചെറുഞാണിന്റെ ശബ്ദം കേട്ട് എല്ലാ ദിക്കിലും യോധന്മാർ നടുങ്ങിപ്പോയി. ഭീഷ്മൻ എയ്യുന്ന ശരങ്ങൾ ഉടലിൽത്തടഞ്ഞുനില്ക്കാതെ പാഞ്ഞു. ആളില്ലാത്ത തേരുകൾ, വേഗംകൂടിയ ഹയങ്ങൾ, കാറ്റുപോലെ പറപ്പിച്ചുകൊണ്ട് പോയി. അവിടെ പതറി ചേദികാശികരൂഷകരായ പതിന്നാലായിരം പേർ, ജീവൻ പുല്ലായി കണക്കാക്കിയ കുലീനന്മാർ, പേർകേട്ട മഹാര ഥന്മാർ, പിന്മാറാത്ത ശൂരന്മാർ, പൊന്നണിഞ്ഞ കൊടിയുള്ളവർ, പോരിൽ വായ്തുറന്ന അന്തകനെപ്പോലെയുള്ള ഭീഷ്മനോട് ഏറ്റ് രഥത്തോടും, ആനയോടും, കുതിരയോടും ഒപ്പം യമന്റെ പുരിയിലേക്കു പ്രവേശിച്ചു. പോരിൽ ഭീഷ്മന്റെ മുമ്പിലെത്തിയ ശേഷം ജീവിക്കുവാൻ ശക്തനായി മടങ്ങിപ്പോന്ന ഒറ്റ യോദ്ധാവും സോമകന്മാരിൽ ഉണ്ടായില്ല. ഭീഷ്മന്റെ വിക്രമം കണ്ട കാണി കൾ 'ഭീഷ്മൻ പ്രേതരാജപുരത്തേക്ക് ആ യോധന്മാരെയൊക്കെ എത്തിച്ചു' എന്നു പറഞ്ഞ് അത്ഭുതപ്പെട്ടു. 'അദ്ദേഹത്തിന്റെ നേർക്ക് മഹാരഥന്മാർ ആരും ഏല്ക്കുന്നില്ല' വീരനായ കൃഷ്ണ സാരഥി അർജ്ജുനനൊഴികെ, പാഞ്ചാല്യനായ ശിഖണ്ഡിയു മൊഴികെ, മറ്റാരും ചെല്ലുവാൻ ധൈര്യപ്പെട്ടില്ല.''

**117. സങ്കുലയുദ്ധം - രണ്ടു കക്ഷിയിലേയും സൈന്യങ്ങളുടെ പൊരിഞ്ഞ സങ്കുലയുദ്ധം** - സഞ്ജ യൻ പറഞ്ഞു: ''പുരുഷശ്രേഷ്ഠനായ ശിഖണ്ഡി ഭീഷ്മനോടേറ്റ് പത്തു ഭല്ലങ്ങൾ നെഞ്ചിൽ എയ്തു. ക്രോധംകൊണ്ട് ദഹിപ്പിക്കു ന്നവിധം ഗംഗാപുത്രൻ കടാക്ഷവീക്ഷണനായി ശിഖണ്ഡിയെ നോക്കി. എല്ലാവരും കാൺകെത്തന്നെ പെണ്ണെന്നുള്ള ധാരണ യിൽ ഭീഷ്മൻ അവനെ എയ്തില്ല. അത് അവൻ അറിഞ്ഞതുമില്ല.

അർജ്ജുനൻ ശിഖണ്ഡിയോട് പറഞ്ഞു: 'ഊക്കിട്ടു കയറി പിതാമഹനെ കൊല്ലുക. എന്തിന്നു ശങ്കിക്കുന്നു വീരാ! തേരാളി യായ ഭീഷ്മനെ കൊല്ലുക! യുധിഷ്ഠിരന്റെ പടയിൽ ഭവാനൊ ഴികെ ഭീഷ്മനോട് പൊരുതുവാൻ മറ്റാരുമില്ല ശക്തന്മാരായിട്ട്. ഹേ നരവ്യാഘ്രാ! ഞാൻ പറഞ്ഞതു സത്യമാണ്.' ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ ശിഖണ്ഡി പിതാമഹന്റെ മെയ്യിൽ പലമട്ട് ശരങ്ങൾ വർഷിച്ചു. ആ ശരങ്ങളെ ഓർക്കാതെ മഹാവ്ര തനായ ഭവാന്റെ അച്ഛൻ ചൊടിച്ച് അർജ്ജുനനെ വിശിഖ ങ്ങൾകൊണ്ടു തടുത്തു. അപ്രകാരം പാണ്ഡവന്മാരുടെ പട ആ മഹാരഥൻ കൂർത്തുമൂർത്ത ശരങ്ങൾ പ്രഹരിച്ച് പാടെ കൊന്നു പരലോകത്തേക്കയച്ചു. അപ്രകാരംതന്നെ പാണ്ഡവന്മാർ പെരുംപടയോടുകൂടി മേഘങ്ങൾ അർക്കനെയെന്നവിധം ഭീഷ്മനെ ശരങ്ങളാൽ മൂടി. ചുറ്റും വളയപ്പെട്ട ഭാരതൻ, കാട്ടിൽ കത്തുന്ന തീപോലെ പോരിൽ ശൂരന്മാരെ ചുട്ടു. അതിൽ ഭവാന്റെ പുത്രന്റെ പൗരുഷം അത്ഭുതമായിക്കാണപ്പെട്ടു. പാർത്ഥനോട് ഏറ്റു പൊരുതി ഭീഷ്മനെ കാത്ത നിന്റെ പുത്രനായ വില്ലാളി ദുശ്ശാ സനൻ ചെയ്ത ഈ പണി കണ്ടപ്പോൾ സകലരും സന്തോഷി ച്ചു. ഒറ്റയ്ക്ക് അർജ്ജുനനോടുകൂടിയ പാർത്ഥന്മാരുമായി അവൻ പൊരുതിപോലും! ഉഗ്രനായ അവനെ പാണ്ഡവൻ തടുത്തില്ല. ദുശ്ശാസനൻ വിരഥരാക്കിയ തേരാളിമാരും വില്ലെടുത്ത കുതിര ക്കാരും, ശക്തിയേറിയ ഗജങ്ങളും കൂർത്തുമൂർത്ത ശരങ്ങളേറ്റു മുറിവുപറ്റി ധരിത്രിയിൽ വീണു. അമ്പേറ്റു വേദനിച്ച് ചില ദന്തി കൾ ദിക്കുകളിലെങ്ങും പാഞ്ഞു. വിറകിൽച്ചെന്ന് ജ്വലിക്കുന്ന അഗ്നി അതിനെ കത്തിക്കുന്നമാതിരി, പാണ്ഡവസൈന്യത്തെ ജ്വലിപ്പിക്കുന്ന ഭവാന്റെ പുത്രൻ ജ്വലിച്ചു. ആ ഭാരതപ്രവരനെ പാണ്ഡവസൈന്യത്തിലെ മഹാരഥന്മാരാരും ജയിക്കുവാനും എതിർക്കുവാനും ഉണ്ടായില്ല. ശ്വേതാശ്വനായ കൃഷ്ണസൂതൻ, ആ ഇന്ദ്രനന്ദനൻ, അവനെ ജയിച്ചു. ഭീഷ്മന്റെനേർക്ക് സൈന്യ

ങ്ങൾ കാൺകെ ചെന്നു. നിന്റെ മകൻ തോറ്റ് ഭീഷ്മബാഹുവിനെ ആശ്രയിച്ചു. വീണ്ടും സമാശ്വാസത്തോടെ ആ മദോൽക്കടൻ പോരാടി. ശിഖണ്ഡി പോരിൽ ഭീഷ്മനെത്തന്നെ എയ്തു. പാമ്പിന്റെ വിഷത്തിന്നു തുല്യമായതും ഇടിത്തീയൊക്കുന്നതുമായ ശരങ്ങൾ വർഷിച്ചു. ആ ശരങ്ങൾ നിന്റെ അച്ഛന്നു യാതൊരു ആർത്തിയും നല്കുകയുണ്ടായില്ല. സരിൽസുതൻ ആ ശരങ്ങളെ ചിരിച്ചുകൊണ്ടേറ്റു. ഉഷ്ണമുള്ളവന്ന് ജലധാരയെന്നപോലെ ശിഖണ്ഡി ചൊരിഞ്ഞ അസ്ത്രധാരകൾ ഭീഷ്മന്നു സുഖം നൽകുകയാണുണ്ടായത്.

ക്ഷത്രിയന്മാർ പോർക്കളത്തിൽ ഘോരനായ ഭീഷ്മനെ പാണ്ഡവസൈന്യത്തെ ചുടുന്നവിധം കണ്ടു. അപ്പോൾ നിന്റെ പുത്രൻ സൈന്യങ്ങളോട് ഇപ്രകാരം വിളിച്ചുപറഞ്ഞു: 'ഹേ, സൈന്യങ്ങളേ, നിങ്ങൾ ഫൽഗുനനോട് പോരിൽ പാഞ്ഞടുക്കുവിൻ! പോരിൽ ധർമ്മജ്ഞനായ ഭീഷ്മൻ നിങ്ങളെ രക്ഷിക്കും. നിങ്ങൾ ഭയംവിട്ട് പാണ്ഡവനുമായി ഏല്ക്കുവിൻ! പൊന്നിൻപനക്കൊടിയുമായി ഭീഷ്മൻ ഇതാ നിങ്ങളെ കാത്തുകൊണ്ടു നില്ക്കുന്നു. ഭീഷ്മന്റെനേരെ എതിർത്തു ഏല്ക്കുവാൻ ദേവകൾപോലും പോരാ. പിന്നെ കേവലം മനുഷ്യനായ പാർത്ഥന്ന് എന്തു കഴിയും? അതുകൊണ്ട് വരുവിൻ! നിങ്ങൾ എന്നോടുകൂടി അർജ്ജുനനോട് ഏല്ക്കുവിൻ! ഞാൻ ഇപ്പോൾ.പാണ്ഡവനോട് കിണഞ്ഞു പൊരുതുന്നുണ്ട്. ഹേ മന്നവരേ, നിങ്ങൾ ഒപ്പം നിന്നു കിണഞ്ഞു എതിർക്കുവിൻ!" മഹാരഥനായ നിന്റെ പുത്രന്റെ വാക്കു കേട്ട്, ബലവാന്മാരായ യോധന്മാരൊക്കെ ചൊടിയോടുകൂടി പാർത്ഥനോടു ഏറ്റു മഹാബലന്മാരായ വിദേഹന്മാർ, കലിംഗന്മാർ, ദാസേരകന്മാർ, ശൂരസേനാഭിഷഹന്മാർ, ശിബിമാർ, ത്രിഗർത്തന്മാർ, കേകയന്മാർ, അംബിഷ്ഠന്മാർ ഈ വീരന്മാരൊക്കെ പാർത്ഥനോട് ഏറ്റ് തീയിൽ ഇയ്യാംപാറ്റപൊലെ പൊരിഞ്ഞുപോയി. രാജാവേ, പടയോടുകൂടി മഹാരഥന്മാരെയൊക്കെ ദിവ്യാസ്ത്രങ്ങൾ വിചാരിച്ച് ധനഞ്ജയൻ വിട്ട് അവരെയൊക്കെ ഇയ്യാംപാറ്റകളെപ്പോലെ അസ്ത്രച്ചൂടുകൊണ്ട് ദഹിപ്പിച്ചു.

ദൃഢധന്വാവായ അവൻ ബാണസഹസ്രം ചൊരിയുമ്പോൾ ആകാശത്തിൽ ജ്വലിക്കുന്നവിധം ഗാണ്ഡീവം കാണപ്പെട്ടു. അവർ അമ്പേറ്റു പെരും കൊടികൾ ചിന്നിപ്പോയി. വാനരധ്വജനോട് ഒന്നിച്ച് നരനായകൻ ഏറ്റില്ല. ധ്വജാഢ്യരായ രഥികളും അശ്വങ്ങളോടുകൂടിയ അശ്വസാദികളും വീണു. ആനക്കാർ ആനകളോടുകൂടി വീണു. എല്ലാം പാർത്ഥബാണങ്ങളാൽ ആർത്തരായി. അപ്പോൾ അർജ്ജുനൻ എയ്ത് ധരാതലം മറഞ്ഞു. ഓടുന്ന പലതരം രാജബലം കൊണ്ട് അങ്ങുമിങ്ങും ഉടനെ അർജ്ജുനൻ പെരുംപടയെ ഓടിച്ചു. ദുശ്ശാസനന്റെ നേർക്കു വളരെ ശരങ്ങൾ വിട്ടു. ആ ഇരിമ്പുമുനയുള്ള ശരങ്ങൾ ദുശ്ശാസനന്റെ ദേഹം കീറി. അവ മെയ് കീറിയശേഷം തുളഞ്ഞ് നിലത്തു പുറ്റിൽ പാമ്പുകൾപോലെ കയറി. അശ്വങ്ങളെ കൊന്ന് അവന്റെ സൂതനേയും വീഴ്ത്തി. വിവിംശതിയെ ഇരുപത് ശരങ്ങളാൽ വിരഥനാക്കി. മൂർച്ചയോടുകൂടിയ അഞ്ചമ്പുകൊണ്ട് വീണ്ടും എയ്തു. അസംഖ്യം ശരങ്ങൾ ശല്യനേയും, വികർണ്ണനേയും, കൃപനേയും എയ്ത് അവരെ വിരഥന്മാരാക്കിവിട്ടു. എല്ലാവരും ശ്വേതവാഹനനാൽ വിരഥന്മാരായി. കൃപൻ, ശല്യൻ, ദുശ്ശാസനൻ, വികർണ്ണൻ, വിവിംശതി ഇവരുടെയെല്ലാം കുതിരകളും സൂതന്മാരും ചത്ത് രഥം തകർന്നപ്പോൾ സകല മഹാരഥന്മാരും പ്രാണനുംകൊണ്ടു പോർക്കളം വിട്ട് ഓടി. പൂർവ്വാഹ്നത്തിൽ ഭാരതേന്ദ്രാ, മഹാരഥന്മാരെ ജയിച്ച് പാർത്ഥൻ അടരിൽ പുകയറ്റ അഗ്നി എന്നവിധം ജ്വലിച്ചു. ശരവർഷംകൊണ്ട് രശ്മിമാലിയായ അർക്കനെപ്പോലെ മറ്റു മന്നവന്മാരേയും തപിപ്പിച്ചു.

അപ്രകാരം ശരവർഷംകൊണ്ട് രഥീന്ദ്രന്മാരെ പിന്നോട്ടാക്കി പോർക്കളത്തിൽ ചോര നീരാകുന്ന പെരുംപുഴ കുരുപാണ്ഡവസൈന്യങ്ങളുടെ ഇടയ്ക്കായി ഒഴുക്കി. ആനക്കൂട്ടങ്ങളും, തേർനിരയും രഥികളേയും വീഴ്ത്തി. രഥികൾ തേർക്കൂട്ടം വീഴ്ത്തുകയും, കാലാൾ ഹയങ്ങളെ കൊല്ലുകയും ചെയ്തു. ഇടയ്ക്ക് അറ്റുമുറിഞ്ഞ ആന, തേര്, അശ്വപ്പട, ആളുകളുടെ മെയ്യ്, തലകൾ ഇവയൊക്കെ വീണു. എല്ലായിടത്തും നിരന്നു. വീണു കിടക്കുന്ന കുണ്ഡലാംഗദധാരികളാൽ പടക്കളം മൂടി; തേരാളികളായ രാജപുത്രന്മാർ വീണിട്ടും വീണുകൊണ്ടും. രഥചക്രങ്ങൾ ഏറ്റ്, അറ്റുമുറിഞ്ഞും, കൊമ്പനാന കുത്തിയും, ചവിട്ടിയും, കാലാൾകൾ പാഞ്ഞും, അശ്വങ്ങളോടൊത്ത് അശ്വയോധർ വീണു. ആനക്കൂട്ടവും, രഥികളും, ചുറ്റും പാഞ്ഞു ചത്തുവീണു പരന്നു. തേരുകളും, കൊടികളും ചിന്നി പടക്കളം മിന്നി. നുകചക്രങ്ങൾ പൊട്ടി ഛിന്നഭിന്നമായി ചിതറി. ആന, തേര്, ആൾ, കുതിരകൾ, എന്നിവ നിണംകൊണ്ട് നനഞ്ഞു മൂടി ശരൽക്കാലത്തെ ആകാശത്ത് രക്തമേഘങ്ങൾ മൂടിയപോലെ പോർക്കളം ശോഭിച്ചു.

കുറുക്കൻ, നായ, ചെന്നായ, കഴുകൻ, കാക്ക എന്നീ ക്ഷുദ്രജീവികൾ തീറ്റി കണ്ട് പാഞ്ഞെത്തി. വികൃതമായ ശബ്ദത്തോടെ ആ മൃഗപക്ഷികൾ കോലാഹലമുണ്ടാക്കി. കടുത്ത കാറ്റു പല മട്ടിലും വീശി. രാക്ഷസന്മാരും, ഭൂതങ്ങളും എപ്പോഴും ആർത്തു സഞ്ചരിച്ചു. സ്വർണ്ണമാലകളും നല്ല കൊടിക്കൂറുകളും ഉടനെ കാറ്റേറ്റ് ഉലഞ്ഞു പുകഞ്ഞമാതിരി കാണപ്പെട്ടു. വെൺകൊറ്റക്കുടകളും, നല്ല കൊടിയുള്ള രഥങ്ങളും അവിടെ നൂറും ആയിരവും ചിന്നിക്കിടക്കുന്നതായിക്കണ്ടു. അമ്പേറ്റ് സഹിക്കവയ്യാതെ ദിക്കെങ്ങുമുഴന്നോടുന്ന കുതിരകൾ ഗദയും, വേലും, വില്ലും കൈയിലെടുത്തു ക്ഷത്രിയന്മാർ ചുറ്റും ഭൂമിയിൽ വീണുകിടക്കുന്നതായിക്കണ്ടു. പിന്നെ ഭീഷ്മൻ ദിവ്യാസ്ത്രമെടുത്തു വില്ലാളികൾ കാൺകെ പാർത്ഥന്റെ നേരെ പാഞ്ഞ് ഏറ്റു. പോരിന്ന് ഏല്ക്കുന്ന ഭീഷ്മനോട് ഉടനെ എതിർത്ത് ശിഖണ്ഡിയും ഏറ്റു. അപ്പോൾ ഭീഷ്മൻ അഗ്നിസദൃശമായ അസ്ത്രം പിൻവലിക്കുകയുംചെയ്തു.

വേഗത്തിൽ ശ്വേതാശ്വനായ പാർത്ഥൻ, മദ്ധ്യമനായ പാണ്ഡവൻ, പിതാമഹനെ മോഹിപ്പിച്ച് നിന്റെ സൈന്യത്തെ ഒടുക്കി."

**118. ഭീഷ്മപരാക്രമം – ഭീഷ്മന്റെ അത്ഭുതപരാക്രമത്തിൽ പാണ്ഡവപ്പടയൊടുങ്ങുന്നു** – സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം മിക്കതും വ്യൂഹം ഉറച്ചിട്ട് അഴിയാത്തവർ സർവ്വരും ബ്രഹ്മലോകപരന്മാരായി ദഹിച്ചു. പട അപ്പോൾ ബഹളത്തിൽ തങ്ങിയില്ല. പടകൾ തമ്മിൽ സംഘട്ടനം നടന്നു. തേരാളി തേരാളിയോടും, കാലാൾ കാലാളോടും, അശ്വങ്ങൾ അശ്വങ്ങളോടും, ആനകൾ ആനക്കാരോടും ഭ്രാന്തുപിടിച്ചമാതിരി പൊരുതി. സൈന്യങ്ങൾ തമ്മിൽ ഘോരമായ സംഘട്ടനം നടന്നു. എല്ലായിടത്തും ഗജങ്ങളുടേയും, നരന്മാരുടേയും കൂട്ടം ചത്തു ചിന്നിക്കിടന്നു. ആ മഹാരൗദ്രമായ നാശത്തിൽ ഭേദം ഇല്ലാത്ത മട്ടായി. രണ്ടു ഭാഗത്തും നാശം കഠിനമായി സംഭവിച്ചു.

പിന്നെ ശല്യൻ, കൃപൻ, ചിത്രസേനൻ, വികർണ്ണൻ, ദുശ്ശാസനൻ എന്നിവർ മിന്നുന്ന തേരിൽക്കയറി ശൂരന്മാരായ പാണ്ഡവന്മാരുടെ പടയിട്ടു കുലുക്കി. പോർക്കളത്തിൽ മഹാത്മാക്കൾ കൊന്നുവിടുന്ന ആ പാണ്ഡവപ്പട വെള്ളത്തിൽ കാറ്റേറ്റ തോണിപോലെ ചുറ്റിക്കറങ്ങി. മഞ്ഞുകാലം പശുക്കളുടെ മർമ്മം പിളരുന്നവിധം ഭീഷ്മൻ പാണ്ഡവരുടെ മർമ്മം പിളർന്നു.

അപ്രകാരം നിന്റെ പടയിലും മഹാത്മാവായ അർജ്ജുനൻ പുത്തൻ മഴക്കാറുപോലെയുള്ള ഗജങ്ങളെ വീഴ്ത്തി. പാർത്ഥൻ മർദ്ദിക്കുമ്പോൾ ആനകൾ അമ്പേറ്റു, ഉഗ്രമായ നാരാചനിരയേറ്റും കഠോരമായി ആർത്തനാദം മുഴക്കി. അങ്ങുമിങ്ങും വീണ് ആനകൾ ചത്തു.

കൊല്ലപ്പെട്ട യോഗ്യന്മാരുടെ കോപ്പുകൾ അണിഞ്ഞ ശരീരങ്ങളാൽ പോർക്കളം മൂടി. കുണ്ഡലമണിഞ്ഞ ശിരസ്സുകൾകൊണ്ട് പോർക്കളം വിളങ്ങി. രാജാവേ, എത്ര മഹാവീരന്മാരാണ് ആ യുദ്ധത്തിൽ ജീവൻ കളഞ്ഞത്!

മന്നവാ! പോരിൽ ഭീഷ്മൻ വിക്രമിക്കെ സവ്യസാചിയും പോരിൽ പിതാമഹനെ വിക്രമിയായിക്കണ്ടു. നിന്റെ മക്കളൊക്കെ സൈന്യങ്ങളോടുകൂടി സ്വർഗ്ഗം ശരണമെന്നു വിചാരിച്ച് ചാകുവാൻ അടുത്തുകൂടി. ആ വീരവരന്മാർ നശിക്കുവാൻ തുടങ്ങിയ

പ്പോൾ പാണ്ഡുപുത്രന്മാരുമായി എതിർത്തു. പാണ്ഡവന്മാർ പലമാതിരി സ്മരിച്ചു. പുത്രനോടുകൂടി നീ പലമാതിരി മുമ്പു ചെയ്ത ക്ലേശങ്ങളൊക്കെ ആ സമയത്ത് അവൻ സ്മരിച്ചു. അതു കൊണ്ട് ആ ശൂരന്മാർ ഭയംവിട്ടും ബ്രഹ്മലോകം നിനച്ചും പോരാടി. നിന്റെ ആൾക്കാർ നിന്റെ മക്കളോടുകൂടി ഹൃഷ്ടരായവിധം പൊരുതി. മഹാരഥനായ സേനാപതി യുദ്ധത്തിൽ വിളിച്ചുപറഞ്ഞു: 'ഹേ! സൈനികരേ! നിങ്ങൾ ഭീഷ്മനോട് പാഞ്ഞ് ഏല്ക്കുവിൻ! സോമകസൃഞ്ജയന്മാരേ, എതിർക്കുവിൻ!' സേനാപതിയുടെ വാക്കു കേട്ട് സോമകസൃഞ്ജയന്മാർ ഭീഷ്മനോട് ശരവൃഷ്ടി സഹിച്ചുകൊണ്ടു പാഞ്ഞ് ഏറ്റു. നിന്റെ പിതാവായ ശാന്തനവൻ അമർഷത്തോടെ സൃഞ്ജയന്മാരോട് ശക്തിയായി പൊരുതി. ആ കീർത്തിമാനായ ഗാംഗേയന് ധീമാനായ രാമൻ പണ്ടേ കൊടുത്തിട്ടുണ്ട് അരിനിരയെ മുടിക്കുന്ന അസ്ത്രശിക്ഷ. ആ ശിക്ഷയെ എടുത്ത് അവൻ ശത്രുക്കളുടെ ബലം ക്ഷയിപ്പിച്ചു. നാൾ തോറും ശത്രുസൈന്യത്തിൽ വൃദ്ധനായ കുരുപിതാമഹൻ പതിനായിരം യോധന്മാരെ കൊന്നുവീഴ്ത്തിയിരുന്നു. ആ പത്താമത്തെ ദിവസമാകട്ടെ, ഭീഷ്മൻ തനിച്ച് പാഞ്ചാല്യമത്സ്യന്മാരുമായുണ്ടായ യുദ്ധത്തിൽ വളരെ ഗജങ്ങളേയും, അശ്വങ്ങളേയും കൊന്നു. ഏഴു മഹാരഥന്മാരെ വീഴ്ത്തി. അയ്യായിരം രഥികളെ പ്രപിതാമഹൻ കൊന്നുവീഴ്ത്തി. ആ ഭയങ്കരയുദ്ധത്തിൽ പതിനായിരം പുരുഷന്മാരേയും, ആയിരം ആനകളേയും, പതിനായിരം കുതിരകളേയും കൊന്നുതള്ളി. പിന്നെ നൃപന്മാരുടെ പെരുംപടയെ മുടിച്ചു.

വിരാടപ്രിയസോദര്യനായ ശതാനീകനെ വീഴ്ത്തി. പിന്നെ ആയിരം ക്ഷത്രിയന്മാരെ വീഴ്ത്തി. ഊഴന്ന പോരിൽ യോധന്മാർ പാർത്ഥനെ വിളിച്ച് ആർത്തു. പാർത്ഥന്റെ പടയിൽ ആരൊക്കെ പാർത്ഥന്ന് തുണയായി നിന്നുവോ, അവരെല്ലാം ഭീഷ്മന്റെനേരെ ചെന്ന് യമാലയത്തിൽ പ്രവേശിച്ചു.

ഇപ്രകാരം ഭീഷ്മൻ പത്തു ദിക്കും ശരനിരപ്പുകൊണ്ടു വ്യാപിച്ച് സേനാമുഖത്തിൽ പാർത്ഥസൈന്യത്തിൽ നിന്നു. അവൻ പത്താമത്തെ ദിവസം കടുംക്രിയ നടത്തി രണ്ടു സൈന്യത്തിന്റെയും നടുക്കായി വില്ലുമെടുത്തു നില്പായി. അവന്റെ നേരെ നോക്കുവാൻ രാജാക്കളാരും ധൈര്യപ്പെട്ടില്ല. വേനൽക്കാലത്ത് നട്ടുച്ചയ്ക്കു സൂര്യന്റെനേർക്ക് എങ്ങനെ നോക്കാൻ കഴിയും. അത്രയ്ക്ക് ഭീഷ്മൻ ഉജ്ജ്വലിച്ചു. ശക്രൻ ദാനവപ്പടയെ തപിപ്പിച്ചു. ഇവൻ ഇപ്രകാരം വിക്രമിക്കുന്നതു കണ്ട് മധുസൂദനൻ പ്രീതിയോടെ അർജ്ജുനനോട് പറഞ്ഞു: 'ഇതാ ശാന്തനവനായ ഭീഷ്മൻ പടകളുടെ ഇടയിൽ നില്ക്കുന്നു. ബലംകൊണ്ട് ഇവനെ കൊന്നാൽ തീർച്ചയായും നിനക്കു വിജയം സിദ്ധിക്കും. ബലത്താൽ ഇവനെ നിർത്തുക. ബലം ഭേദിക്കുന്ന ഇടത്തിൽ ഭീഷ്മബാണങ്ങൾ മറ്റാരും താങ്ങുവാൻ ആളാവുകയില്ല.' ആ നിമിഷത്തിൽ, കൃഷ്ണൻ പറഞ്ഞപ്പോൾ, അർജ്ജുനൻ അമ്പ് എയ്ത് കൊടി, തേര്, അശ്വം എന്നിവയോടൊത്ത ഭീഷ്മനെ മൂടി. ആ കുരുപ്രവരശ്രേഷ്ഠൻ അർജ്ജുനൻ തൂകുന്ന ശരങ്ങൾ ശരക്കൂട്ടത്താൽതന്നെ തെറ്റിച്ചുവിട്ടു.

അപ്പോൾ പാഞ്ചാലരാജാവും വീരനായ ധൃഷ്ടകേതുവും, പാണ്ഡവനായ ഭീമനും, പിന്നെ ധൃഷ്ടദ്യുമ്നനും, മാദ്രേയന്മാരും, ചേകിതാനനും, എല്ലാ കേകയന്മാരും, മഹാഭുജനായ സാത്യകിയും, സൗഭദ്രനും, ഘടോൽക്കചനും ദ്രൗപദേയന്മാരും, ശിഖണ്ഡിയും, വീര്യവാനായ കുന്തിഭോജനും, വിരാടനും, സുശർമ്മാവും മഹാബലവാന്മാരായ പാണ്ഡവേയന്മാരും, മറ്റു പലരും ഭീഷ്മബാണാർത്തരായി ശോകക്കടലിൽ മുങ്ങിത്തുടിക്കുമ്പോൾ പാർത്ഥൻ ചെന്ന് അവരെയൊക്കെ രക്ഷപ്പെടുത്തി.

പിന്നെ ശിഖണ്ഡി ശക്തിയോടെ വില്ലു കൈയിലെടുത്ത് കിരീടിയുടെ പിൻബലത്തോടുകൂടി ഭീഷ്മന്റെനേരെ പാഞ്ഞ് ഏറ്റു. അവന്റെ കൂട്ടുകാരെയൊക്കെ അവസാനിപ്പിച്ചു.

ഭീഷ്മന്റെനേർക്കുചെന്ന് മടങ്ങാത്തവനായ അർജ്ജുനൻ, ചേകിതാനൻ, സാത്യകി, ധൃഷ്ടദ്യുമ്നൻ, വിരാടൻ, ദ്രുപദൻ, മാദ്രീപുത്രന്മാർ എന്നിവർ ഭീഷ്മന്റെനേർക്കു പോരിന്നേറ്റു. ആ പോരിൽ അഭിമന്യുവും പാഞ്ചാലീപുത്രന്മാർ അഞ്ചുപേരും വില്ലുമായി ഭീഷ്മന്റെനേർക്ക് പോരാടുവാൻ ചെന്നു. അവരെല്ലാവരും ധനുർദ്ധരപ്രവരന്മാരും, പോരിൽനിന്ന് പിന്മാറാത്തവരുമാണ്. അവർ ചെന്ന് ദേഹം മുറിപ്പെടുത്തുന്നവിധം ഭീഷ്മനിൽ ബാണങ്ങൾ വർഷിച്ചു. പാർത്ഥിവോത്തമന്മാർ എയ്യുന്ന ബാണങ്ങളൊക്കെ തടുത്ത് മാഴ്കാതെ അവൻ പാണ്ഡവസൈന്യത്തിൽ ചെന്നുകയറി. പിതാമഹൻ ഒരു കളിയിലെന്നവിധം ശരങ്ങളൊക്കെ തടുത്തു. വീണ്ടും ഭീഷ്മൻ ചിരിച്ചുകൊണ്ട് പാഞ്ചാല്യനെ എയ്തില്ല. ശിഖണ്ഡി പെണ്ണാണെന്നോർത്ത് ശരം വിട്ടില്ല.

ദ്രുപദപ്പടയിൽക്കടന്ന് ഏഴു രഥങ്ങളെ ഭീഷ്മൻ നശിപ്പിച്ചു. ഉടനെ കിലുകിലാരവമുണ്ടായി. ചേദിപാഞ്ചാലമത്സ്യന്മാരോടെ തിർത്തപ്പോൾ വലിയ ആർപ്പുവിളി പൊങ്ങി. നരന്മാർ, അശ്വങ്ങൾ, രഥക്കൂട്ടങ്ങൾ ഇവയെല്ലാം അസ്ത്രങ്ങൾകൊണ്ടു മൂടി. ഉടനെ മേഘങ്ങൾ അർക്കനെയെന്നപോലെ പോരിൽ ശത്രുക്കളെ കൊന്നു മുടിച്ചു കൊണ്ടിരിക്കുന്ന ഗാംഗേയനെ അവർ മൂടി. ദേവാസുരയുദ്ധത്തിൽ എന്നപോലെയായി അവർക്കു ഗാംഗേയനോടുള്ള സംഗരം. ശിഖണ്ഡിയെ മുമ്പിലാക്കി ഭീഷ്മനെ അർജ്ജുനൻ എയ്തു."

**119. ഭീഷ്മന്റെ പതനം - അർജ്ജുനൻ ഭീഷ്മനെ രഥത്തിൽനിന്നു വീഴ്ത്തുന്നു** സഞ്ജയൻ പറഞ്ഞു: "ശിഖണ്ഡിയെ മുമ്പിൽ നിർത്തി ഇപ്രകാരം പാണ്ഡവന്മാരെല്ലാം ചുറ്റും വളഞ്ഞ് ഭീഷ്മനെ പ്രഹരിച്ചു. പരിഘം, വെണ്മഴു, മഹാഘോരാകാരമായ ശരാഗ്നികൾ, മുൽഗരം, മുസലം, പ്രാസം, ക്ഷേപണീയം, പൊൻകടക്കെട്ടുള്ള ബാണം, കമ്പനം, വേൽ, തോമരം, നാരാചം, വത്സദന്തം, മുസൃണ്ഠി എന്നീ ആയുധങ്ങൾകൊണ്ട് ആ പോരിൽ സൃഞ്ജയന്മാർ ഭീഷ്മനെ പ്രഹരിച്ചു. പലരും പീഡയേല്പിക്കുകയാൽ ചട്ടപൊട്ടിയിട്ടും ഭീഷ്മൻ മർമ്മങ്ങൾ പിളരുമ്പോഴും, ലേശവും ദുഃഖിച്ചില്ല. ശരചാപാഗ്നിയുള്ള അവൻ, അസ്ത്രക്കാറ്റുകലർന്ന അവൻ, നേമിധ്വനിയോടെ ഏറ്റ മഹാസ്ത്രോദയപാവകനായി, ചിത്രചാപമാകുന്ന ജ്വാലയോടുകൂടി യവനായി. വീരനാശത്തിന്നുള്ള മഹാ ഇന്ധനമായി, വീരന്മാർക്ക് യുഗാന്തത്തിലെ അഗ്നിയായിത്തീർന്നു.

ആ വീരൻ രഥസംഘങ്ങളുടെ ഉള്ളിൽക്കൂടിക്കടന്ന് വ്യൂഹം പിളർന്ന് വീണ്ടും രാജനിരകളുടെ ഉള്ളിൽ ചരിക്കുന്നതായിക്കണ്ടു. പാഞ്ചാലനേയും ധൃഷ്ടകേതുവിനേയും ചിന്തിക്കാതെ അവൻ പാണ്ഡവന്മാരുടെ സൈന്യങ്ങളുടെ മദ്ധ്യത്തിൽ കയറിച്ചെന്നു.

ഭീമസാത്യകിമാരേയും, പാണ്ഡവനായ ജിഷ്ണുവിനേയും, വിരാടനേയും, ദ്രുപദനേയും, ധൃഷ്ടദ്യുമ്നനേയും ഏറ്റവും മുഴങ്ങുന്നതും ചട്ട കീറുന്നതുമായ മുഖ്യശരങ്ങൾ ആറെണ്ണം കൊണ്ട് ഈ ആറുപേരേയും എയ്തു. അവൻ തീക്ഷ്ണമായ ബാണങ്ങൾ തടുത്ത് ആ മഹാരഥന്മാർ പതിപ്പത്ത് അമ്പുകൾകൊണ്ട് ഭീഷ്മനെ പീഡിപ്പിച്ചു. തേരാളിയായ ശിഖണ്ഡി പൊന്നണിഞ്ഞ ഉഗ്രമായ ഏഴു ശരങ്ങൾ ഭീഷ്മനിൽ വിട്ടു. അവ ആഞ്ഞുതറച്ചിട്ടും ഭീഷ്മനെ വേദനിപ്പിച്ചില്ല. അപ്പോൾ കിരീടി കോപിച്ച് ഭീഷ്മനോടു പാഞ്ഞേറ്റു. ശിഖണ്ഡിയെ മുമ്പിലാക്കി അവന്റെ വില്ലറുത്തു ഭീഷ്മന്റെ വില്ലറുത്തതുകണ്ടപ്പോൾ മഹാരഥന്മാർ സഹിച്ചില്ല. ദ്രോണനും, കൃതവർമ്മാവും, ജയദ്രഥരാജാവും, യുപകേതുവും, ശലനും, ശല്യനും, ഭഗദത്തനും ഇങ്ങനെ ഏഴുപേരും കോപിച്ച് ഫൽഗുനനോട് ഏറ്റു. ആ മഹാരഥന്മാർ ദിവ്യാസ്ത്രജാലങ്ങൾകാട്ടി ഏറ്റവും ചുണയോടെ പാഞ്ഞ് അവർ പാണ്ഡവവീരന്മാരെ മൂടി. അവർ പാർത്ഥന്റെനേർക്ക് പാഞ്ഞേല്ക്കുന്ന ഘോഷം അപ്പോൾ മുഴങ്ങി. പ്രളയത്തിൽ കോളിളകുന്ന സമുദ്രത്തിന്റെ ധ്വനിപോലെയുള്ള ഇരമ്പം പൊങ്ങി. 'ഹനിക്കുവിൻ, കൊണ്ടുവരുവിൻ! കൈക്കൊള്ളുവിൻ! എടുക്കുവിൻ! പിടിക്കുവിൻ! മുറിക്കുവിൻ!' എന്ന് ബഹളമായ ശബ്ദം അർജ്ജുനന്റെ തേരിന്നു നേർക്കുണ്ടായി. ആ മഹാബഹളംകേട്ട് പാണ്ഡു

പുത്രമഹാരഥന്മാർ പാഞ്ഞ് ഫൽഗുനനെ കാക്കുവാൻ എത്തി. ഭീമസേനനും, സാത്യകിയും, ധൃഷ്ടദ്യുമ്നനും, വിരാടനും, ദ്രുപദനും, ഘടോല്ക്കചനിശാചരനും, ക്രുദ്ധനായ സൗഭദ്രനും, ക്രോധമൂർച്ഛപൂണ്ട ഇവർ ഏഴുപേരും ചിത്രചാപവുമായി ഉടനെ പാഞ്ഞ് അണഞ്ഞു. രോമാഞ്ചജനകമായ ഒരു ബഹളമായ പോരാട്ടം നടന്നു. വാനവന്മാർക്കു ദേവന്മാരോട് ഒപ്പം നടന്ന യുദ്ധംപോലെ മഹാഭീഷണമായ ഒരു പോരാട്ടം അവിടെ നടന്നു.

പോരിൽ വിരുതനായ ശിഖണ്ഡി കിരീടിയുടെ രക്ഷയിൽ പത്തു ശരങ്ങൾ വില്ലുമുറിഞ്ഞ ഭീഷ്മനിൽ എയ്തു. പത്തമ്പുകൊണ്ട് സൂതനേയും, ഒരമ്പുകൊണ്ട് ധ്വജത്തേയും അറുത്തു. ഗാംഗേയൻ ഏറ്റവും ഊക്കുള്ള വേറെ വില്ലെടുത്തു. അതും ധനഞ്ജയൻ മൂർച്ചയുള്ള ശരത്താൽ എയ്ത് അറുത്തു. ഇപ്രകാരം ആ ക്രുദ്ധനായ ഭീഷ്മൻ എടുക്കുന്ന വില്ല് വീണ്ടും സവ്യസാചി അറുത്തു. വില്ല് അറ്റ അവൻ ചൊടിച്ച് ചിറിനക്കിത്തുടച്ച് മലപോലെ പിളർക്കുന്ന ഊക്കൻ വേല് കൈയിലെടുത്തു ചൊടിച്ച് അത് അർജ്ജുനന്റെ തേർ നോക്കി ചാട്ടി ജ്വലിക്കുന്ന ഇടിവാൾപോലുള്ള വേൽ എത്തുന്നതുകണ്ട് അർജ്ജുനൻ മൂർച്ചകൂടിയ അഞ്ചു ഭല്ലം എടുത്തു. അഞ്ചമ്പുകൊണ്ട് വേൽ അഞ്ചു ഖണ്ഡമാക്കി. ഭീഷ്മന്റെ വേൽ അങ്ങനെ അർജ്ജുനൻ അറുത്തുവീഴ്ത്തിയതു കണ്ട് ഭീഷ്മൻ ക്രോധത്തോടെ ചിന്തിച്ചു. പിന്നെ ബുദ്ധികൊണ്ട് ആ പരപുരഞ്ജയൻ ഓർത്തു: 'ഒറ്റ വില്ലുകൊണ്ട് പാണ്ഡവന്മാരെ മുഴുവൻ മുടിക്കുവാൻ എനിക്കു കഴിയും, അവർക്ക് ശക്തനായ അർജ്ജുനൻ തുണയില്ലെങ്കിൽ ഞാൻ പാണ്ഡവരെ രണ്ടുകാരണം ചിന്തിച്ചും കൊല്ലുന്നില്ല. പാണ്ഡവന്മാർക്ക് അവദ്ധ്യത്വവും, ശിഖണ്ഡിക്ക് സ്ത്രീത്വവുമുണ്ട്. ഈ രണ്ടു കാരണത്താൽ ഞാൻ അതിന്നൊരുങ്ങുന്നില്ല. സത്യവതിയെ വേളികഴിച്ച അന്ന് എന്റെ അച്ഛൻ എനിക്ക് സ്വച്ഛന്ദമരണവും പോരിൽ അവദ്ധ്യത്വവും നല്കിയിട്ടുണ്ട്. എന്നാൽ എനിക്കിപ്പോൾ മൃത്യുകാലവും അടുത്തതായി അറിയുന്നു.' ഇപ്രകാരം ഓജസ്വിയായ ഭീഷ്മൻ ഉറച്ചു എന്നറിഞ്ഞപ്പോൾ വസുതാപസന്മാർ ആകാശത്തു നിന്ന് ഭീഷ്മനോടു പറഞ്ഞു: 'ഉണ്ണീ, നീ ഈ നിശ്ചയിച്ചത് ഞങ്ങൾക്കും ഇഷ്ടംതന്നെ. അതുകൊണ്ട് മഹാരാജാവേ, അതുചെയ്താലും! രണോദ്യമം പിൻവലിച്ചാലും.' ഈ വാക്കു പറഞ്ഞുകഴിഞ്ഞപ്പോൾ മംഗളമായ കാറ്റ് വീശി. അനുകൂലമായ മണത്തോടും ജലശീകരത്തോടുംകൂടി ശുഭസൂചകമായി വീശി. ദേവദുന്ദുഭി മഹാശബ്ദത്തോടെ മുഴങ്ങി. ഭീഷ്മന്റെമേൽ പുഷ്പവൃഷ്ടി വന്നുവീണു. അവർ ചൊല്ലുന്ന സംവാദം ആരും കേട്ടില്ല. വീരനായ ഭീഷ്മനും, ഋഷി തേജസ്സാൽ ഞാനും മാത്രമേ കേട്ടുള്ളു. വാനവർക്ക് വലിയ സംഭ്രമമുണ്ടായി. സർവ്വലോകപ്രിയനായ ഭീഷ്മൻ തേരിൽനിന്നു പതിക്കുവാൻപോവുകയായിരുന്നു. പിന്നെ ശാന്തനവൻ പാർത്ഥനെ കയറി നിന്നില്ല. ചട്ടപൊട്ടിക്കുന്ന തീക്ഷ്ണബാണത്താൽ പിളരുന്ന സമയത്തും ഭീഷ്മൻ ക്രോധിച്ച് കയറിയില്ല. ശിഖണ്ഡി ഭാരതപിതാമഹനെ മാറത്ത് ഒമ്പതു ശരങ്ങൾ ചൊടിച്ച് എയ്തു. അവൻ അതുകൊണ്ട് ഭൂകമ്പത്തിൽ പർവ്വതം എന്നപോലെ ഇളകുകയുണ്ടായില്ല. പിന്നെ ചിരിച്ച് ബീഭത്സു ഗാണ്ഡീവംവില്ലെടുത്ത് ഭീഷ്മന്റെമേൽ ഇരുപത്തഞ്ച് ക്ഷുദ്രകങ്ങൾ എയ്തു. വീണ്ടും വീണ്ടും ശരശതങ്ങൾ തുരുതുരെ ധനഞ്ജയൻ എയ്തു. ചൊടിച്ച് ദേഹത്തിലെങ്ങും എല്ലാ മർമ്മങ്ങളിലും എയ്തു. ഇപ്രകാരം മറ്റുള്ളവരും കൂട്ടംകൂടി എയ്തു; അവരെ ഭീഷ്മനും എയ്തു. അവർ എയ്യുന്ന ശരനിര സത്യപരായണനായ ഭീഷ്മൻ നിശിതമായ ശരങ്ങളാൽ തടുത്തു. തേരാളിയായ ശിഖണ്ഡി എയ്ത പൊന്നണിഞ്ഞ ശരങ്ങൾ അവനെ വേദനിപ്പിച്ചില്ല. അപ്പോൾ കിരീടി പാഞ്ഞേറ്റ് ശിഖണ്ഡിയെ മുന്നിലാക്കി അവന്റെ വില്ലറുത്തു. ഒമ്പതമ്പുകൊണ്ട് അവനെ എയ്യുകയും, ഒരമ്പാൽ കേതു ഖണ്ഡിക്കുകയും ചെയ്തു. പത്തമ്പ് എയ്തു അവന്റെ സൂതനേയും വിറപ്പിച്ചു. ഉടനെ ഗാംഗേയൻ ബലമുള്ള വില്ല് വേറെയൊന്നെടുത്തു. അതും മൂന്ന് നിശിതഭല്ലം എയ്ത് നുറുക്കി. നിമേഷാർദ്ധംകൊണ്ട് അവയോരോന്നും പാർത്ഥൻ അറുത്തുവിട്ടു. അങ്ങനെ ഭീഷ്മൻ എടുക്കുന്ന വില്ലൊക്കെ അപ്പപ്പോൾ പാർത്ഥൻ അറുത്തുവിട്ട്, ഇരുപത്തഞ്ചു ക്ഷുദ്രകങ്ങൾ ഭീഷ്മന്റെ മേൽ തൂകി. ഏറെ എയ്ത്തേറ്റ് വില്ലാളിയായ ദുശ്ശാസനനോടു പറഞ്ഞു: 'പോരിൽ ചൊടിച്ച് പാണ്ഡുപുത്രമഹാരഥനായ പാർത്ഥൻ അനേകായിരം ബാണങ്ങൾ എന്റെ മേൽ എയ്യുന്നതു നോക്കൂ! യുദ്ധത്തിൽ അവനെ ജയിക്കുവാൻ വജ്രിക്കുകൂടി കഴിയുന്നതല്ല. ഒന്നിച്ചു ദേവന്മാരും, ദൈത്യന്മാരും, നിശാടന്മാരും കൂടിയാലും സാദ്ധ്യമല്ല. ഇപ്പറഞ്ഞവർക്കാർക്കും എന്നെ ജയിക്കുവാനും കഴിയുകയില്ല. പിന്നെയല്ലേ ഈ മഹാരഥന്മാർ!'

അവൻ ഇപ്രകാരം പറയുമ്പോൾ പാർത്ഥൻ കൂർത്ത ശരങ്ങൾകൊണ്ട്, ശിഖണ്ഡിയെ മുന്നിൽനിർത്തി. യുദ്ധത്തിൽ ഭീഷ്മനെ എയ്തു. ഗാണ്ഡീവധന്വാവെയ്ത തീക്ഷ്ണബാണം ഏറ്റ് ഭീഷ്മൻ ദുശ്ശാസനനോട് വീണ്ടും ചിരിച്ചു പറഞ്ഞു: 'വജ്രാശനിപോലെ അർജ്ജുനൻ വിടുന്ന ശരങ്ങൾ എല്ലാം നിരക്കെയെത്തുന്നുണ്ട്. ഇത് ശിഖണ്ഡിയുടേതല്ല. അവ മർമ്മം പിളരുകയും ചട്ടപൊട്ടിക്കുകയും ചെയ്യുന്നു. മുസലംപോലെയാണ് അവ എന്നിൽ വന്നു പതിക്കുന്നത്. ഇവ ശിഖണ്ഡിയുടെയല്ല! വജ്രംപോലെ വന്നു പതിക്കുന്ന അവ, ബ്രഹ്മദണ്ഡംപോലെ ഉഗ്രമായ അവ, എന്റെ പ്രാണനെ പീഡിപ്പിക്കുന്ന അവ, ശിഖണ്ഡി വിട്ട ശരങ്ങളല്ല. അവ എന്റെ പ്രാണനെ യമദൂതനെപ്പോലെ അപഹരിക്കുന്നു. ഗദപോലെയും, ഇരുമ്പുലക്കപോലേയും ഘോരമായ അവ ശിഖണ്ഡി വിട്ടതല്ല. അവ വിഷമേറിയ ക്രൂരസർപ്പങ്ങൾപോലെ മർമ്മങ്ങളിൽ കയറി നക്കുന്നു. തീർച്ചയായും അവ ശിഖണ്ഡി വിട്ടതല്ല; തീർച്ചയായും അർജ്ജുനന്റെ ബാണങ്ങളാണ്. ഞണ്ടിന്റെ കുഞ്ഞ് അവയുടെ അമ്മയുടെ ദേഹം പിളരുന്ന മാതിരി, എന്റെ അംഗങ്ങൾ അവ പിളരുന്നു. എന്നെ ദുഃഖിപ്പിക്കുകയില്ല മറ്റു രാജാക്കന്മാരുടെ ശരങ്ങൾ ഒന്നും വീരനായ കപികേതുവിന്റെ ബാണങ്ങൾക്കല്ലാതെ മറ്റ് ആരുടെ ബാണത്തിന്നും ഇത്ര കഴിവില്ല' എന്നുപറഞ്ഞ് ഭീഷ്മൻ പാർത്ഥനെ ചുടുന്നവിധം പാർത്ഥന്റെ നേരിട്ട് വേൽ വിട്ടു. അത് പാർത്ഥൻ മൂന്നു ശരങ്ങൾ അയച്ച് മൂന്നു ഖണ്ഡമാക്കി.

ഉടനെ കുരുവീരന്മാർ കാൺകെ ഭീഷ്മൻ പൊന്നണിഞ്ഞ പരിചയും വാളും കൈയിലെടുത്ത് ജയമോ മൃതിയോ എന്നു തീരുമാനിച്ചു. അർജ്ജുനൻ അവന്റെ ആ പരിചയും തേർവിട്ടു ചാടുംമുമ്പുതന്നെ ശരംവിട്ട് നുറുക്കിക്കഴിഞ്ഞു. അത് ഒരു മഹാത്ഭുതമായിത്തീർന്നു. അപ്പോൾ യുധിഷ്ഠിരരാജാവ് തന്റെ സൈന്യത്തെ വിട്ട് 'പാഞ്ഞടുക്കുവിൻ! ഭീഷ്മനോടടുക്കുവിൻ! ഒട്ടും പേടിക്കേണ്ട!' അവർ ഉടനെ തോമരങ്ങൾ, പ്രാസങ്ങൾ, അമ്പുകൾ, പട്ടസം, വാൾ, കൂർത്ത നാരാചങ്ങൾ, വത്സദന്തം, ഭല്ലം എന്നീ ആയുധങ്ങൾ ആ ഒരുത്തനിൽവിട്ടു. അപ്പോൾ ഘോരമായി പാണ്ഡവന്മാർ സിംഹനാദം മുഴക്കി. അപ്രകാരംതന്നെ നിന്റെ മക്കളും ഭീഷ്മജയകാംക്ഷികളായി ആർത്തു. അവനെത്തന്നെ രക്ഷിച്ചുകൊണ്ടു സിംഹനാദം മുഴക്കി. അപ്പോൾ ഭവാന്റെ മക്കളും ശത്രുക്കളുമായി ബഹളമായ ഒരു പോരാട്ടമുണ്ടായി. പത്താംദിവസം ഭീഷ്മാർജ്ജുനന്മാരെതിർത്തപ്പോൾ മുഹൂർത്തസമയം ആഴിയിൽ ഗംഗാപ്രവാഹംപോലെ ഭയങ്കരമായ ഒരു ചുറ്റലുണ്ടായി. പരസ്പരം കൊന്നുകൊണ്ട് പടകൾ തമ്മിൽ പൊരുതി. പാർത്തട്ട് ഘോരമായ മട്ടിലായി ചോരയിൽ കുളിച്ചു. ചോരയിൽ മുങ്ങിയ ഭൂമിയുടെ പരപ്പും, കുണ്ടും തിരിച്ചറിയാതായി. പത്താംദിവസവും പതിനായിരം യോദ്ധാക്കളെ വീഴ്ത്തി. ആ ഭീഷ്മൻ യുദ്ധത്തിൽ മർമ്മംപിളർന്നു വീഴ്ത്തിക്കൊണ്ടു നിന്നു. അപ്പോൾ പടത്തലയ്ക്കൽ നില്ക്കുന്ന വില്ലാളിവീരനായ അർജ്ജുനൻ കൗരവപ്പടയുടെ നടുവിൽക്കയറി സൈന്യത്തെ പറപ്പിച്ചു. ശ്വേതാശ്വനായ കൗന്തേയനിൽ ഭയംമൂലം നമ്മുടെ യോദ്ധാക്കൾ കൂർത്ത ശരങ്ങൾ ഏറ്റ് പടയിൽ പാഞ്ഞു. സൗവീരകിതവപ്രാച്യന്മാരും, പ്രതീച്യന്മാരും, ഉദീച്യന്മാരും, മാളവന്മാരും, ശൂരസേനാഭിഷഹന്മാരും, ശിബിമാരും, വസാതികളും, ത്രിഗർത്തന്മാരും, ശാല്വന്മാരും, അംബഷ്ഠന്മാരും, കേകയന്മാരും ആയ എല്ലാവരും എല്ലാ മഹാത്മാക്കളും അമ്പേറ്റു. മുറിവേറ്റു എന്നിട്ടും പോരിൽ അർജ്ജുനനുമായി

പൊരുതുന്ന ഭീഷ്മനെ വിട്ടില്ല. അവരെല്ലാവരും ആ ഒരേരാളെ ചുറ്റിനിന്നു കുരുക്കളെ അടിച്ചാട്ടി അവർ ശരവർഷങ്ങൾ ചൊരിഞ്ഞു. 'വീഴ്ത്തുവിൻ! പോയി പിടിക്കുവിൻ! യുദ്ധംചെയ്യുവിൻ! മുറിക്കുവിൻ!' ഇങ്ങനെയുള്ള ഘോഷങ്ങൾ ഭീഷ്മന്റെ തേരിന്നു നേർക്ക് ഉണ്ടായി. നൂറും ആയിരവും പോരിൽ നിഹനിക്കുകയാൽ അവന്റെ മെയ്യിൽ പിളരാതെ രണ്ടംഗുലത്തിന്നിടപോലും ഉണ്ടായില്ല. നിന്റെ അച്ഛൻ ക്രുദ്ധനായ പാർത്ഥന്റെ ശരങ്ങൾ ഏറ്റ് ഈ വിധത്തിൽ ആയി, താന്ന്, തളർന്ന്, തേർവിട്ട്, കിഴക്കോട്ടു തലയായി രണഭൂമിയിൽ വീണു.

സൂര്യൻ അസ്തമിക്കുവാൻ കുറച്ചുകൂടി സമയമുള്ള ആ സമത്ത്, നിന്റെ മക്കളെല്ലാം നോക്കിനില്ക്കെ, പിതാമഹൻ വീണു. ഹാ! ഹാ! എന്നുള്ള ശബ്ദം മന്നിലും വിണ്ണിലും ഉയർന്നു. തേർവിട്ടുവീഴുമ്പോൾ ദേവന്മാരിലും മന്നിലുള്ളവരിലും ഹാ! ഹാ! എന്ന് പരമമായ ആരവം. മഹാത്മാവായ പിതാമഹൻ പതിക്കുന്നത് കണ്ടപ്പോൾ ഉണ്ടായി. ഭീഷ്മനോടൊപ്പം ഞങ്ങളുടെയെല്ലാം ഹൃദയവും പതിച്ചു. ആ മഹാത്മാവ് പാർത്ഥട്ടു മുഴക്കിക്കൊണ്ടു വീണു. ഇന്ദ്രദ്ധ്വജം അഴിച്ചിട്ടപോലെ ആ വില്ലാളികേതനൻ വീണു! ശരജാലം ദേഹമാസകലം കുത്തിത്തറച്ചുനില്ക്കുന്ന അവൻ വീണിട്ടും നിലത്തുതൊടാതെ കിടന്നു. ശരതല്പത്തിൽ ചാഞ്ഞ ആ വില്ലാളിയായ നരവീരനിൽ, തേർത്തട്ടിൽനിന്നു വീണപ്പോൾ ദിവ്യഭാവം ഉൾക്കൊണ്ടു.

അപ്പോൾ മഴ പെയ്യുകയും, ധരണീതലം കുലുങ്ങുകയും ചെയ്തു. വീഴുമ്പോൾ തെക്കായിട്ടാണ് സൂര്യനെ കണ്ടത്. കാലത്തെ ചിന്തിച്ച് അപ്പോൾ അവന്ന് ബോധമുണ്ടായി. ആകാശത്തു നിന്ന് ദിവ്യമായ വാക്കുകൾ കേട്ടു: 'മഹാത്മാവായ ഗാംഗേയൻ സർവ്വശസ്ത്രവരോത്തമൻ ദക്ഷിണായനത്തിൽ കാലം അവസാനിപ്പിക്കുന്നതാണോ?' അതുകേട്ട് 'കാത്തിരിക്കാം' എന്ന് ഭീഷ്മൻ ഉത്തരം പറഞ്ഞു. ഭൂമിയിൽ വീണിട്ടും അവൻ പ്രാണധാരണം ചെയ്തു. അവന്റെ അഭീഷ്ടം കണ്ട് ഗംഗാനദി അവിടേക്ക് ഹംസാകാരത്തിൽ മുനീന്ദ്രന്മാരെ അയച്ചു. മാനസവാസികളായ ഹംസങ്ങൾ ഉടനെ പറന്ന് കുരുപിതാമഹനെ കാണുവാൻ എത്തി. നരവരനായ കുരുപിതാമഹൻ ശരതല്പത്തിൽ വീണ ദിക്കിൽ ഹംസരൂപികളായ താപസർ എത്തി. ആ ശരതല്പത്തിൽക്കിടക്കുന്ന ഭീഷ്മനാകുന്ന കുരുമുഖ്യനെ അവർ കണ്ടു. അവർ ആ മാന്യനെക്കണ്ടു വലംവെച്ച് നോക്കിക്കണ്ടു. തെക്കുഭാഗത്തായി അർക്കനേയും കണ്ടു. ആ മനീഷികൾ തമ്മിൽ വിളിച്ചുപറഞ്ഞു: 'ദക്ഷിണായനകാലത്ത് മാന്യനായ ഭീഷ്മൻ മരിക്കുമോ?' എന്നുപറഞ്ഞ് തെക്കോട്ടുനോക്കി പറന്നുപോയി. മഹാബുദ്ധിമാനായ ഭീഷ്മൻ ചിന്തിച്ച് അവരോടു പറഞ്ഞു: 'ഇല്ല; ഞാൻ ഒരിക്കലും ദക്ഷിണായനത്തിൽ പോകയില്ല. അതാണ് എന്റെ ആശയം. പണ്ട് എനിക്കുള്ള ആ സ്ഥാനത്ത് ഞാൻ എത്തുന്നതുമാണ്. അത് ഉത്തരായണത്തിൽത്തന്നെയാണ്. ഇത് സത്യമാണ് ഹംസമുഖ്യന്മാരേ! ഉത്തരായണകാലം വരുന്നതുവരെ ഞാൻ പ്രാണനെ തള്ളിനിർത്തുന്നതാണ്. പ്രാണത്യാഗം എനിക്ക് ഇഷ്ടംപോലെയാകാമെന്നുള്ളതുകൊണ്ട് ഞാൻ അപ്രകാരം ചെയ്യുന്നതാണ്. ഉത്തരായണത്തിൽ മരിക്കുവാൻവേണ്ടി ഞാൻ പ്രാണൻ വിടാതെ ജീവിക്കാം. മഹാത്മാവായ എന്റെ അച്ഛൻ അങ്ങനെ ഒരു വരം എനിക്കു തന്നിട്ടുണ്ട്. "നീ സ്വച്ഛന്ദമൃത്യുവാകും മകനെ!" എന്ന് അച്ഛൻ പറഞ്ഞത് സത്യമായി ഭവിക്കും. ഉത്സർഗ്ഗം ദൃഢമായി നില്ക്കുമ്പോൾ ഞാൻ പ്രാണനെ വഹിക്കുന്നതാണ്.' അരയന്നങ്ങളോട് ഇപ്രകാരം പറഞ്ഞ് ശരശയ്യയിൽ പിതാമഹൻ കിടന്നു.

ഇപ്രകാരം മഹാഓജസ്വിയായ കുരുമുഖ്യൻ, ഭീഷ്മൻ, വീണതിൽ പാണ്ഡവന്മാരും, സൃഞ്ജയന്മാരും സിംഹനാദം മുഴക്കി. മഹാസത്വനായ കുരുപിതാമഹൻ വീണപ്പോൾ നിന്റെ മക്കൾ ഒന്നും കാണാത്തമട്ടായിത്തീർന്നു. കുരുക്കൾക്ക് മഹാബഹളമായവിധം സംമോഹവും പറ്റി. കൃപൻ, ദുര്യോധനൻ മുതലായവർ കരഞ്ഞ് നെടുവീർപ്പിട്ടു. ഏറെനേരം വിഷാദിച്ച് ഇന്ദ്രിയശൂന്യന്മാരായി നിന്നു. യുദ്ധത്തെ കരുതാതെ അവർ ധ്യാനംപൂണ്ടു നിന്നു. അവദ്ധ്യനായ ശാന്തനവൻ, വീരനായ ഭീഷ്മൻ, വീണതിൽ എല്ലാവരും ധ്യാനംപൂണ്ടു നിന്നു. യുദ്ധത്തെപ്പറ്റി ചിന്തിച്ചതേയില്ല. കുരുരാജന്റെ ക്ഷയം പെട്ടെന്ന് തർക്കിക്കപ്പെട്ടു! അമ്പേറ്റ് മുറിവേറ്റവരായ ഞങ്ങൾ, പാർത്ഥൻ തോല്പിക്കപ്പെട്ട ഞങ്ങൾ, കർത്തവ്യമൂഢന്മാരായി. പാണ്ഡവന്മാർ ജയവും പരമമായ സൽഗതിയും നേടി. പരിഘബാഹുക്കളായ പാഞ്ചാലരും, സോമകന്മാരും ഹർഷംപൂണ്ടു. പിന്നെ ഭേരീസഹസ്രങ്ങൾ മുഴങ്ങുമ്പോൾ മഹാബലനായ ഭീമൻ കൈകൊട്ടിയാർത്ത് ഉച്ചത്തിൽ അലറി.

ഗംഗാപുത്രൻ വീണതിൽ ദുഃഖിച്ച് രണ്ടു സൈന്യത്തിലേയും സൈനികർ ശസ്ത്രംവെച്ചു. ശൂരന്മാർ ചുറ്റും ധ്യാനത്തോടെ നിന്നു. ചിലർ നിലവിളിച്ചു പായുകയും, ചിലർ മോഹിച്ചു വീഴുകയും ചെയ്തു. ചിലർ ക്ഷത്രത്തെ നിന്ദിച്ചു. ചിലർ ഭീഷ്മനെ മാനിച്ചു. പിതൃക്കളും, മുനിമാരും മഹാവ്രതനെ വാഴ്ത്തി. വീര്യവാൻ യോഗനിരതനായി. മഹിതമായ ഉപനിഷത്ത് ജപിച്ചു. ബുദ്ധിമാനായ ഭീഷ്മൻ കാലവും ചിന്തിച്ചുകിടന്നു."

**120. ഭീഷ്മോപധാനദാനം - ഭീഷ്മന്റെ മഹത്വം: അർജ്ജുനൻ ഉപധാനം നല്കുന്നു - രണ്ടുപക്ഷത്തിലേയും സൈന്യങ്ങൾ ശിബിരത്തിലേക്ക് മടങ്ങുന്നു** ധൃതരാഷ്ട്രൻ പറഞ്ഞു: "അച്ഛന്നുവേണ്ടി ബ്രഹ്മചര്യം സ്വീകരിച്ചവനും, ബലവാനും, ദേവസന്നഭനുമായ ഭീഷ്മൻ പോയപ്പോൾ ആ യോധന്മാരുടെ സ്ഥിതി എന്തുമാതിരിയായി സഞ്ജയാ! പാണ്ഡവന്മാർ കുരുക്കളേയും മറ്റുപേരേയും കൊന്നു. പാഞ്ചാല്യനിൽ കൃപയോടുകൂടി ഭീഷ്മൻ എയ്യാത്ത സമയംനോക്കി അവർ പിതാമഹനെ വീഴ്ത്തി. ഇതിലും വലുതായ ദുഃഖംവല്ലതുമുണ്ടാകേണ്ടതുണ്ടോ? അച്ഛനെ ഹനിച്ചു എന്നല്ലേ ദുർമ്മതിയായ ഞാൻ കേട്ടത്! എന്റെ കരൾ കാരിരുമ്പുകൊണ്ടുണ്ടാക്കിയതാണെന്നു തോന്നുന്നു സഞ്ജയാ! ഭീഷ്മനെ കൊന്നതായിക്കേട്ടിട്ടും. കരൾ നൂറായി തകർന്നില്ലല്ലോ! പോരിൽ വീഴ്ത്തപ്പെട്ട ജയാർത്ഥിയും കുരുകേസരിയുമായ ഭീഷ്മൻ പിന്നെ എന്തുചെയ്തു എന്നു പറയൂ സഞ്ജയാ! വീണ്ടും വീണ്ടും ദേവവ്രതന്റെ വീഴ്ചയെപ്പറ്റി ചിന്തിച്ച് എനിക്കു പൊറുക്കുവാൻ വയ്യാതായി. ദിവ്യാസ്ത്രത്താൽ പണ്ട് ജാമദഗ്ന്യന്നുപോലും കൊല്ലുവാൻ കഴിയാത്തവൻ ആ പാഞ്ചാല്യനായ ശിഖണ്ഡിയാൽ ഹതനായിപോലും!"

സഞ്ജയൻ പറഞ്ഞു: "സായാഹ്നത്തിൽ പിതാമഹൻ ധാർത്തരാഷ്ട്രന്മാരെ ദുഃഖിപ്പിച്ചുകൊണ്ട്, പാഞ്ചാലന്മാർക്ക് ഹർഷം നല്കിക്കൊണ്ട്, വീണു! അവൻ നിലംതൊടാതെ ശരശയ്യയിൽ കിടപ്പായി. തേർത്തട്ടിൽനിന്ന് പാർത്തട്ടിൽ, ഭീഷ്മൻ വീണ സമയത്ത് ഹാ! ഹാ! എന്ന മഹാശബ്ദം ഭൂതങ്ങളിൽനിന്നു പൊങ്ങി. ആ കുരുസീമാദ്രുമം, യുദ്ധത്തിൽ ജയി, വീണുപോയി! രണ്ടു വിഭാഗത്തിലെ ക്ഷത്രിയന്മാർക്കും ഭയമായി. ചട്ടയും കൊടിയും പോയി ഭീഷ്മൻ കിടക്കുന്ന കിടപ്പുകണ്ടാൽ ഭയപ്പെടാത്തവരാരുണ്ട്? കുരുക്കളും പാണ്ഡവരും അടുത്തെത്തി. ആകാശം ഇരുട്ടുകൊണ്ട് മൂടി. സൂര്യന്റെ പ്രഭ കെട്ടു. ഭീഷ്മൻ വീണയുടനെ ഭൂമി ഇരമ്പി. ഇവൻ ബ്രഹ്മജ്ഞരിൽ ശ്രേഷ്ഠനാണ്. 'ഇവൻ ബ്രഹ്മജ്ഞസത്തമനാണ്' എന്ന് ആ കിടക്കുന്ന പുരുഷേന്ദ്രനെ ഭൂതങ്ങൾ വർണ്ണിച്ചു. 'അച്ഛനായ ശന്തനു കാമാർത്തനാണെന്നറിഞ്ഞ് പണ്ട് ഊർദ്ധ്വാരേതസ്സായി നിന്ന പുരുഷർഷഭനാണ് ഇവൻ' എന്നൊക്കെ ശരതല്പത്തിൽ വീണുകിടക്കുന്ന ഭാരതമുഖ്യനെ സിദ്ധചാരണന്മാരും, മഹർഷികളും വർണ്ണിച്ചു.

ഭാരതന്മാർക്ക് പിതാമഹനായ ഭീഷ്മൻ നിഹതനായപ്പോൾ നിന്റെ പുത്രന്മാർ ഒന്നും കാണാത്തമട്ടായി. അവർ വിഷണ്ണമുഖരായി ശോഭകെട്ട് നാണിച്ച് തലതാഴ്ത്തി നിന്നു. പടത്തലയ്ക്കൽനിന്ന് പാണ്ഡവന്മാർ ജയംനേടി. എല്ലാവരും പൊന്നണിഞ്ഞ മഹാശംഖങ്ങൾ വിളിച്ചു ഹർഷിച്ച് അനേകായിരം ഭേരികൾ അടിച്ച് ഘോഷം മുഴക്കുമ്പോൾ ബലിയായ ഭീമസേനൻ വിജയലഹരിയാൽ തുള്ളിക്കളിക്കുന്നതായിക്കണ്ടു. ഊക്കു

കൊണ്ട് വൈരികളെ സംഹരിക്കുന്ന ആ മഹാബലഗരിഷ്ഠൻ ആനന്ദനൃത്തംചെയ്യുന്ന നിലയിൽ കണ്ടപ്പോൾ കുരുക്കൾക്കെല്ലാം വലിയ സമ്മോഹം ഉണ്ടായി. കർണ്ണ ദുര്യോധനന്മാർ വീണ്ടുംവീണ്ടും നെടുവീർപ്പിട്ടു. അപ്രകാരം കുരുപിതാമഹൻ വീണതിൽ അപാരമായി അവർ ദുഃഖിച്ചു. നിന്റെ പുത്രനായ ദുശ്ശാസനൻ ഹാ! ഹാ! എന്നു നിലവിളിച്ച് അതിരുവിട്ട ശോകാബ്ധിയിൽ മുങ്ങി, ദ്രോണസൈന്യംനോക്കിപ്പാഞ്ഞു. വ്യസനാക്രാന്തനായ ദുശ്ശാസനൻ വരുന്നതു കണ്ട് സൈന്യം ചുറ്റുംകൂടി എന്താണിവൻ പറയുവാൻ ഭാവിക്കുന്നതെന്ന് അറിയുവാൻ ഉൽക്കണ്ഠിതരായി നില്ക്കെ അവൻ ദ്രോണനോടു പറഞ്ഞു: 'ഭീഷ്മപിതാമഹൻ ഹതനായി' ഈ അപ്രിയം കേട്ടതോടെ ദ്രോണൻ ബോധരഹിതനായി വീണു. ഉടനെ ബോധം വന്നപ്പോൾ പ്രതാപവാനായ ദ്രോണൻ തന്റെ സൈന്യങ്ങളെ തടുത്തു. കുരുക്കൾ പിൻതിരിച്ചതായിക്കണ്ടു പാണ്ഡവപ്പടയും വേഗത്തിൽ പായുന്ന ദൂതന്മാരെ അയച്ചു യുദ്ധം നിർത്തുവാൻ ആജ്ഞാപിച്ചു. എല്ലായിടത്തും സൈന്യമൊക്കെ പിൻതിരിച്ചപ്പോൾ ചട്ടയൂരി എല്ലാ പാണ്ഡവന്മാരും ഭീഷ്മന്റെ പാർശ്വത്തിലെത്തി. യോധന്മാർ നൂറും ആയിരവുമൊക്കെ ക്ഷണത്തിൽ യുദ്ധം നിർത്തി. ദേവന്മാർ ബ്രഹ്മാവിനെ എന്നവിധം എല്ലാവരും ആ മഹാനെ ഉപാസിച്ചു. കിടക്കുന്ന ഭരതശ്രേഷ്ഠനായ ഭീഷ്മനെ ചെന്ന് അവർ കണ്ടു. പാണ്ഡവന്മാരും കുരുക്കളും അഭിവാദ്യം ചെയ്തുനിന്നു.

തന്റെ മുമ്പിൽ കുമ്പിട്ടു നില്ക്കുന്ന പാണ്ഡവന്മാരോടും നേരിട്ട്, ധർമ്മജ്ഞനും ശന്തനുനന്ദനനുമായ ഭീഷ്മൻ പറഞ്ഞു: 'ഹേ! മഹാന്മാരേ, രഥീന്ദ്രന്മാരേ, നിങ്ങൾക്കു സ്വാഗതം. ദേവതുല്യന്മാരേ, നിങ്ങളെ കണ്ടു ഞാൻ സന്തോഷിക്കുന്നു! ഇപ്രകാരം പറയുമ്പോഴേക്കും പിതാമഹന്റെ തല തൂങ്ങിപ്പോയി. ഉടനെ പറഞ്ഞു: 'എന്റെ തല വല്ലാതെ തൂങ്ങുന്നു; ഉപധാനം തന്നാലും.' അപ്പോൾ രാജാക്കന്മാർ മൃദുവും ഭംഗിയുള്ളതും മെച്ചപ്പെട്ടതുമായ നല്ല തലയണകൾ വരുത്തി. പിതാമഹൻ അത് ഇച്ഛിച്ചില്ല. ഈ വിചിത്രമായ തലയണ കണ്ടപ്പോൾ ആ നരവ്യാഘ്രൻ ചിരിച്ച് ആ മന്നവന്മാരോടു പറഞ്ഞു: 'ഇതൊന്നും വീരശയ്യയ്ക്ക് ചേർന്നതല്ല, നരേന്ദ്രന്മാരേ!' പിന്നെ സർവ്വലോകമഹാരഥനായ നരശ്രേഷ്ഠൻ മഹാഭുജനായ ജിഷ്ണുവെ നോക്കി പറഞ്ഞു: 'ഹേ ധനഞ്ജയാ! മഹാബാഹോ! ഉണ്ണീ, നീ കാണുന്നില്ലേ എന്റെ തല തൂങ്ങുന്നത്? നീ ഇപ്പോൾ ഉചിതമായ ഒരു ഉപധാനം തരൂ!"

സഞ്ജയൻ പറഞ്ഞു: "ഉടനെ വലിയ വില്ലുകുലച്ച്, പിതാമഹനെ കൈകൂപ്പി, കണ്ണിൽ നിറഞ്ഞ കണ്ണുനീരോടെ അർജ്ജുനൻ പറഞ്ഞു: 'സർവ്വശസ്ത്രധരോത്തമനായ കുരുശ്രേഷ്ഠാ, ഭവാൻ കല്പിച്ചാലും. ഞാൻ അങ്ങയുടെ ദാസനാണ്. പിതാമഹാ, വേണ്ടതെന്തെന്നു കല്പിച്ചാലും!'

ഭീഷ്മൻ പറഞ്ഞു: 'കുരുശ്രേഷ്ഠാ, ഫൽഗുനാ, ഉണ്ണീ, എന്റെ തല തൂങ്ങുന്നത് നീ കാണുന്നില്ലേ? എനിക്ക് തക്കതായ ഒരു ഉപധാനം നീ തരൂ! എന്റെ ശയനത്തിന്നു സദൃശമായ ഉപധാനം നല്കുക. നീ സർവ്വ വില്ലാളികളിലുംവെച്ചു സമർത്ഥനാണ്; ക്ഷത്രധർമ്മം അറിയുന്നവനുമാണ്. ബുദ്ധിയും സത്വഗുണവും ചേർന്നവനുമാണ്.

'അപ്രകാരമാകാം, ഉപധാനം തരാം' എന്നു പറഞ്ഞ് വേണ്ടതെന്തെന്നു മനസ്സിലുറപ്പിച്ച് ഗാണ്ഡീവം കൈയിലെടുത്തു മന്ത്രിച്ച് മൂർച്ചകൂട്ടിയ ശരങ്ങളെടുത്ത് മഹാത്മാവായ ഭാരതമഹാരഥന്റെ ഹൃദയം ഗ്രഹിച്ച് ഊക്കേറിയ കൂർത്ത മൂന്നു ശരങ്ങൾകൊണ്ട് പിതാമഹന്റെ ശിരസ്സിനെ താങ്ങിനിറുത്തി. തന്റെ അഭിപ്രായം ധർമ്മശീലനായ സവ്യസാചി അറിഞ്ഞതിൽ ധർമ്മാർത്ഥതത്ത്വജ്ഞനായ ഭീഷ്മൻ, ഭരതോത്തമനായ പിതാമഹൻ പ്രസന്നനായി. ഉപധാനം തന്നതിൽ സവ്യസാചിയെ പ്രശംസിച്ചു. ഭാരതന്മാരെ നോക്കി ആ ഭരതസത്തമൻ സുഹൃൽപ്രീതികരനും യോധമുഖ്യനുമായ പാർത്ഥനോട് ഇപ്രകാരം പറഞ്ഞു: 'ഹേ പാണ്ഡവാ, ശയനത്തിന്നു സദൃശമായ ഉപധാനം നീ നല്കി. വേറെ ഒന്നാണ് നീ നല്കിയിരുന്നതെങ്കിൽ ഞാൻ നിന്നെ ക്രോധിച്ചു ശപിച്ചേനെ. ക്ഷത്രിയൻ ഇപ്രകാരം പോർക്കളത്തിൽ ശരതല്പത്തിൽ കിടക്കണം,' എന്നു ബീഭത്സുവോട് പറഞ്ഞതിന്നുശേഷം മറുഭാഗത്തു നില്ക്കുന്ന പാണ്ഡവന്മാരുടെ എതിരാളികളായ രാജപുത്രന്മാരോടു പറഞ്ഞു: 'കാണുവിൻ! പാണ്ഡവൻ എനിക്ക് ഉപധാനം തന്നത്! ഞാൻ ഈ ശയ്യയിൽ ആദിത്യൻ ഉത്തരായണത്തിലേക്കു തിരിയുന്നതുവരെ കിടക്കും. അന്ന് എന്റെ അരികിൽ രാജാക്കന്മാരൊക്കെ എത്തും; എന്നെ കാണും. വിത്തേശൻ വസിക്കുന്ന ദിക്കിൽ സൂര്യൻ സപ്താശ്വയുക്തനായി തേജസ്സുകൂടിയ തേരിൽക്കയറി എത്തുന്ന കാലംവരുമ്പോൾ, അന്ന് ഞാൻ എന്റെ പ്രാണനേയും ഇഷ്ടപ്രിയജനങ്ങളേയും വിടുന്നതാണ്. ഹേ രാജാക്കന്മാരേ, നിങ്ങൾ എന്റെ വാസത്തിന്ന്, ഇതിന്നുചുറ്റും കിടങ്ങു കോരുവിൻ! ഇങ്ങനെ ഈ ശരശതങ്ങളിൽ കിടന്നുകൊണ്ട് ഞാൻ അർക്കനെ ഉപാസിക്കട്ടെ! ഹേ, രാജാക്കന്മാരെ! നിങ്ങൾ യുദ്ധം മതിയാക്കുവിൻ, പരസ്പരമുള്ള വൈരം ഉപേക്ഷിക്കുവിൻ!"

സഞ്ജയൻ പറഞ്ഞു: "അപ്പോഴേക്കും അവിടെ ശല്യോദ്ധരണ ദക്ഷന്മാരായ വൈദ്യന്മാരെത്തി. ശരങ്ങൾ പറിച്ചുനീക്കി വ്രണം ശമിപ്പിക്കുവാൻ വേണ്ട ഉപകരണങ്ങളും ഔഷധങ്ങളുമായി അവിടെ വന്നുചേർന്നു. അവരെക്കണ്ട് ഗാംഗേയൻ നിന്റെ പുത്രനോടു പറഞ്ഞു:' ധനംകൊടുത്തു ബഹുമാനിച്ച് വൈദ്യന്മാരെ അയച്ചേക്കുക. വൈദ്യന്മാരെക്കൊണ്ട് ഈ നിലയിലെത്തിയ എനിക്ക് എന്തു കാര്യമുണ്ട്? ക്ഷത്രധർമ്മശ്ലാഘ്യയായ പരസൽഗതി ഞാൻ നേടിയിരിക്കുന്നു. ശരതല്പത്തിൽവീണ എനിക്ക് ഈ വൈദ്യശുശ്രൂഷ ധർമ്മമല്ല. ഈ ശരങ്ങളെല്ലാംകൂട്ടി എന്നെ ചിതയിൽ യഥാകാലം വെക്കണം.'

പിതാമഹന്റെ വാക്കുകേട്ട് നിന്റെ പുത്രൻ സുയോധനൻ വൈദ്യന്മാരെ യോഗ്യതപോലെ പൂജിച്ച് വിട്ടയച്ചു. തേജസ്വിയായ ഭീഷ്മന്റെ ധർമ്മനിത്യത കണ്ട് നാനാനാടിന്നും അധിപന്മാരായ രാജാക്കന്മാർ അത്ഭുതപ്പെട്ടു. ഭവാന്റെ അച്ഛന്ന് ഉപധാനം നല്കിയതിന്നുശേഷം എല്ലാ പാണ്ഡവന്മാരും എല്ലാ കുരുക്കന്മാരും ശുഭമായ ശയ്യയിൽ വീണുകിടക്കുന്ന മാന്യനെ ചെന്നു കണ്ട് കുമ്പിട്ട് മൂന്നുവട്ടം വലംവെച്ചു. ഭീഷ്മന് എല്ലാ ദിക്കിലും വേണ്ട രക്ഷകൾ ഏർപ്പെടുത്തി. ചിന്തിച്ചും ദുഃഖിച്ചും, രക്തം മെയ്യിലണിഞ്ഞ അവർ അന്തിക്ക് ശിബിരത്തിലേക്കു തിരിച്ചു. പാണ്ഡവന്മാർ പാർപ്പിടത്തിൽ പ്രീതിയോടെ ഭീഷ്മപാതത്താൽ ഹൃഷ്ടരായി പാർക്കുന്നതു കണ്ട് മഹാബലനായ കൃഷ്ണൻ കാലംനോക്കി ധർമ്മജനോടു പറഞ്ഞു: 'ഹേ, കൗരവ്യ! ഭാഗ്യത്താൽ ഭവാൻ ജയിക്കുന്നു! ഭാഗ്യത്താൽ ഭീഷ്മൻ വീണു. സത്യസന്ധനായ ആ മഹാരഥൻ മനുഷ്യർക്ക് അവദ്ധ്യനാണ്. സർവ്വശസ്ത്രങ്ങളും അറിഞ്ഞ അവനെ വധിക്കുവാൻ ദേവന്മാർക്കുപോലും സാദ്ധ്യമല്ല. നോട്ടംകൊണ്ടു കൊന്നുകളയുവാൻ ശക്തനായ ഭവാനോട് ഏറ്റുമുട്ടി ഭവാന്റെ ഘോരമായ നോട്ടത്താൽ അവൻ വെന്തു നീറിപ്പോയി!'

ഇതുകേട്ട് ധർമ്മരാജാവു പറഞ്ഞു: 'കൃഷ്ണാ! ഭവാൻ കനിഞ്ഞാൽ വിജയമാണ്! ഭവാൻ ക്രോധിച്ചാൽ നാശവുമാണ്! കേശവാ, ഭവാനാണ് ഞങ്ങൾക്കാശ്രയം. ഭക്തന്മാർക്ക് അഭയപ്രദനല്ലേ നീ? പോരിൽ ഭവാൻ നിത്യവും രക്ഷചെയ്തുകൊണ്ട് ഞങ്ങളുടെ നന്മയ്ക്കു സന്നദ്ധനായി നില്ക്കുമ്പോൾ ജയം ലഭിക്കുന്നു എന്നത് ഈയുള്ളവർക്ക് ഒരു ആശ്ചര്യമല്ലല്ലോ കേശവാ! ഭവാനെ സ്സംബന്ധിച്ച് ഇതൊരു അത്ഭുതമല്ലെന്നാണ് എന്റെ അഭിപ്രായം.'

ധർമ്മപുത്രൻ പറഞ്ഞതുകേട്ടു ചിരിച്ച് മാധവൻ അതിന്ന് ഇപ്രകാരം ഉത്തരം പറഞ്ഞു: 'ഈ പറഞ്ഞത് ഹേ, രാജാവേ! അങ്ങയുടെ വിനയത്തിന്നും ജ്ഞാനത്തിന്നും ചേർന്നതു തന്നെ!"

**121. ദുര്യോധനനോട് ഭീഷ്മവാക്യം – ജലം ആവശ്യപ്പെട്ട ഭീഷ്മന്ന് അർജ്ജുനൻ പർജ്ജന്യാസ്ത്രത്താൽ ഭൂമി പിളർന്ന് ജലം നല്കുന്നു** സഞ്ജയൻ പറഞ്ഞു: "അന്നത്തെ രാത്രി കഴിഞ്ഞു നേരം പ്രഭാതമായി.

പാണ്ഡവന്മാരും കൗരവന്മാരും പിതാമഹന്റെ സമീപത്തെത്തി. വീരശയ്യയിൽ വീണ ക്ഷത്രിയർഷഭവീരനെ എല്ലാ ക്ഷത്രിയന്മാരും അഭിവാദ്യംചെയ്ത് ചുറ്റും നിന്നു. വളരെയേറെ കന്യകമാർ ചന്ദനവും സുഗന്ധദ്രവ്യങ്ങളും പുഷ്പങ്ങളും വിതറി പൂജിച്ച് വന്ദിച്ചു. സ്ത്രീകളും, വൃദ്ധന്മാരും, ബാലന്മാരും വേറെ കാണികളായ ജനങ്ങളും അർക്കന്റെനേർക്ക് ഭൂതങ്ങളെന്നപോലെ ഭീഷ്മന്റെ സന്നിധിയിലെത്തി. വാദ്യക്കാരും, പാട്ടുകാരും, ആട്ടക്കാരും, വേശ്യമാരും, നർത്തകന്മാരും, നർത്തകിമാരും, നടന്മാരും, കലാകാരന്മാരും, ശില്പികളും ഇങ്ങനെ പലരും കുരുമുത്തച്ഛനെപ്പോയിക്കണ്ടു. യുദ്ധം നിറുത്തി സകലകോപ്പുകളും അഴിച്ചുവെച്ച് സാധാരണവേഷത്തിൽ ആയുധങ്ങളൊന്നുംകൂടാതെ, കൂടിക്കലർന്നു യോജിച്ച് കുരുപാണ്ഡവന്മാരെല്ലാം പിതാമഹനെ ചെന്നുകണ്ട് തൊഴുതു. മുമ്പും മൂപ്പും നോക്കി പ്രീതിയോടെ ദുരാധർഷനും അരിജിത്തുമായ പിതാമഹന്റെ സമീപത്തേക്ക് യഥാക്രമം ചെന്നു വളരെ രാജാക്കന്മാരോടുകൂടി ഭാരതന്മാരെ ഒന്നിച്ചുകണ്ടപ്പോൾ. അവർ എല്ലാം ഭീഷ്മന്നു ചുറ്റും നിന്നപ്പോൾ, ഭീഷ്മൻ ജ്യോതിസ്സുകളാൽ ചുറ്റപ്പെട്ട അർക്കനെപ്പോലെ ശോഭിച്ചു. പിതാമഹനെ സേവിക്കുന്ന സുരഗണങ്ങൾപോലെ നൃപമണ്ഡലം പ്രശോഭിച്ചു.

താൻ അനുഭവിക്കുന്ന വേദന ഭീഷ്മൻ ധൈര്യംകൊണ്ട് അടക്കി. അമ്പുകൊണ്ടു മുറിഞ്ഞതുകൊണ്ട് വേദനിച്ചു സർപ്പത്തേപ്പോലെ ചീറുന്ന അവൻ ശരങ്ങളുടെ നീറ്റം സഹിക്കാതെ മയങ്ങിത്തളർന്ന് 'വെള്ളം! വെള്ളം!' എന്ന് നൃപന്മാരെ നോക്കി പറഞ്ഞു ഉടനെ ക്ഷത്രിയന്മാർ വളരെ വിശേഷപ്പെട്ട ഭോജ്യങ്ങളും കുളുർത്ത ജലപാനീയപാത്രങ്ങളും കൊണ്ടുവന്നു. രാജാക്കന്മാർ കൊണ്ടുവന്ന പാനീയം കണ്ട് ഭീഷ്മൻ പറഞ്ഞു: 'കഴിഞ്ഞകാലങ്ങളിലെ മർത്ത്യഭോഗങ്ങളൊന്നും എനിക്ക് ഉപഭോജ്യങ്ങളല്ല. ഈ ശരതല്പത്തിൽക്കിടക്കുന്ന ഞാൻ മനുഷ്യവർഗ്ഗത്തെ വിട്ടവനാണ്. ശശിസൂര്യന്മാരുടെ അയനംകാത്ത് ഈ ഭൂമിയിൽ തങ്ങിനില്ക്കുന്നവനാണ് ഞാൻ' എന്നു പറഞ്ഞ് ഗാംഗേയൻ ആ രാജാക്കന്മാരുടെ സൽക്കാരങ്ങളെയെല്ലാം നിരസിച്ചു. 'എനിക്ക് അർജ്ജുനനെ കാണണം!' എന്നു പറഞ്ഞു.

ഉടനെ അർജ്ജുനൻ ചെന്ന് മുത്തച്ഛന്റെ പാദങ്ങളിൽ കൈകൂപ്പി. അവൻ ഒതുങ്ങി തൊഴുതുകൊണ്ട് ചോദിച്ചു: 'പിതാമഹാ! അർജ്ജുനൻ ഇതാ, വന്നു നില്ക്കുന്നു; വേണ്ടതെന്തെന്നു കല്പിച്ചാലും!'

അഭിവാദ്യംചെയ്തു നില്ക്കുന്ന പാർത്ഥനെ നോക്കി ധർമ്മാത്മാവായ ഭീഷ്മൻ നന്ദിയോടെ പറഞ്ഞു: 'അർജ്ജുനാ! നിന്റെ ശരങ്ങൾ ഏറ്റ് എന്റെ ദേഹം ചുട്ടുനീറുന്നു. പൊള്ളുന്നു. മർമ്മങ്ങൾതോറും വേദനിക്കുന്നു. മുഖം വരളുന്നു. വേദനപ്പെടുന്ന എനിക്ക് അർജ്ജുനാ, വെള്ളം തരൂ! എനിക്ക് വേണ്ടവിധം വെള്ളം തരുവാൻ നിനക്കു കഴിയും.'

'ആകാം. ഞാൻ തരാം' എന്നു പറഞ്ഞ് വീര്യവാനായ അർജ്ജുനൻ തേരിൽക്കയറി ഗാണ്ഡീവം കുലച്ച്, ബലമായി വില്ലിട്ടുലച്ചു. ഇടിവെട്ടുംമാതിരിയുള്ള അവന്റെ ചെറുഞാണിന്റെ ശബ്ദംകേട്ട് സർവ്വഭൂതങ്ങളും ഭൂപാലന്മാരും നടുങ്ങി. പിന്നെ തേരുകൊണ്ട് ആ മഹാരഥൻ സർവ്വശസ്ത്രജ്ഞനായ ഭാരതമുഖ്യനെ പ്രദക്ഷിണംചെയ്തു. ജ്വലിക്കുന്ന ഒരു അമ്പെടുത്തു തൊടുത്ത് പർജ്ജന്യാസ്ത്രത്തോടുചേർത്ത് എല്ലാവരും കണ്ടുനില്ക്കെ ഭീഷ്മപിതാമഹന്റെ വലത്തുഭാഗത്ത് ഭൂമി അർജ്ജുനൻ പിളർന്നു. അപ്പോൾ തെളിഞ്ഞ ശുഭമായ ജലധാര ഉയർന്നു. കുളുർത്ത് അമൃതസദൃശമായ ദിവ്യഗന്ധത്തോടുകൂടി ഉയർന്ന ആ ജലധാരയാൽ, ഇന്ദ്രനെപ്പോലെ വിലസുന്ന പാർത്ഥൻ ദിവ്യവിക്രമകർമ്മാവായ കുരുപ്രവീരനെ തന്റെ മഹത്തായ ക്രിയയാൽ തൃപ്തനാക്കി. ഭൂപാലന്മാരൊക്കെ അതിമാനുഷവിക്രമിയായ ബീഭത്സുവിന്റെ അമാനുഷകർമ്മംകണ്ട് അത്ഭുതപ്പെട്ടു! മഞ്ഞേറ്റ പശുക്കളെപ്പോലെ മന്നവന്മാർ കോൾമയിർകൊണ്ടു വിറച്ചുപോയി. രാജാക്കന്മാർ വിസ്മയിച്ച് ഉത്തരീയം എടുത്തു വീശി. എല്ലായിടത്തും ശംഖത്തിന്റേയും ഭേരിയുടേയും ഉൽക്കടമായ ഘോഷം പൊങ്ങി. ശാന്തനവൻ തൃപ്തനായി എല്ലാ മന്നവന്മാരുടേയും സന്നിധിയിൽവെച്ച് പാർത്ഥനോട് ഇങ്ങനെ പറഞ്ഞു: 'എടോ കുരുപുത്രാ! മഹാരഥാ! നിനക്ക് ഇതൊരു അത്ഭുതകാര്യമല്ല. മഹാഭുജാ! നീ പൂർവ്വമുനിയായ നരനാണെന്ന് നാരദൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. വാസുദേവന്റെ സഹായത്തോടെ നീ മഹാകർമ്മം നടത്തും. ദേവന്മാരോടു ചേർന്ന ദേവേന്ദ്രന്നുപോലും സാദ്ധ്യമല്ലാത്ത കർമ്മം വാസുദേവസഹായനായ നിനക്കു ചെയ്യുവാൻ കഴിയും. അറിവുള്ളവർ പറയും സർവ്വധന്വികളിലുംവെച്ച് മികച്ചവൻ, മർത്ത്യന്മാരിൽ മികച്ചവൻ നീയാണെന്ന്. ലോകത്തിൽ മുഖ്യന്മാർ മനുഷ്യരാണ്. പക്ഷികളിൽ മുഖ്യൻ ഗരുഡനാണ്. ജലാശയങ്ങളിൽ ശ്രേഷ്ഠമായത് സമുദ്രമാണ്. നാല്ക്കാലികളിൽ ശ്രേഷ്ഠമായത് പശുവാണ്. തേജസ്സുള്ള വസ്തുക്കളിൽ ശ്രേഷ്ഠൻ അർക്കനാണ്. മലകളിൽ ശ്രേഷ്ഠൻ ഹിമാലയമാണ്. ജാതികളിൽ മുഖ്യൻ ദ്വിജനാണ്. വില്ലാളികളിൽ ശ്രേഷ്ഠൻ നീയാണ്.

ഞാൻ മുമ്പു പറഞ്ഞ വാക്കുകൾ ധാർത്തരാഷ്ട്രൻ കേട്ടില്ല; വിദുരൻ പറഞ്ഞതും കേട്ടില്ല. ദ്രോണനും, രാമനും, കേശവനും, പിന്നെ വീണ്ടും വീണ്ടും സഞ്ജയനും പറഞ്ഞു. ആ വാക്കൊന്നും അവൻ കേട്ടില്ല. പിഴച്ച ബുദ്ധിയോടുകൂടി ബോധമില്ലാത്തവനെപ്പോലെ ദുര്യോധനൻ അതിൽ ശ്രദ്ധവെയ്ക്കുകയുണ്ടായോ? അവൻ വൈകാതെ ഭൂമിയിൽ ശസ്ത്രധാരിയായ ഭീമന്റെ ബലത്താൽ ആർത്തനായി ചത്തുവീഴും.'

കൗരവേന്ദ്രനായ ദുര്യോധനൻ ഇപ്രകാരം ഭീഷ്മൻ പറഞ്ഞ ആ വചനം കേട്ട് ദീനനായിത്തീർന്നു. അവനെ നോക്കി ഭീഷ്മൻ പറഞ്ഞു: 'രാജാവേ, വ്യസനിക്കാതെ ഞാൻ പറയുന്നതു കേൾക്കുക. എടോ ദുര്യോധനാ! നീ ഈ മഹൽകർമ്മം കണ്ടില്ലേ? കുളുർത്ത അമൃതഗന്ധാഢ്യമായ ജലധാര അർജ്ജുനൻ വരുത്തിയത് നീ കണ്ടില്ലേ? ഈ കർമ്മം ചെയ്യുവാൻ ഈ ലോകത്താരുണ്ട്? ആഗ്നേയം, വാരുണം, സൗമ്യം, വായവ്യം, വൈഷ്ണവം, ഐന്ദ്രം, പാശുപതം, ബ്രഹ്മം, പാരമേഷ്ടികം, ദൈവതം, മാത്രമല്ല; വിധാതാവ്, ത്വഷ്ടാവ്, സവിതാവ്, വിവസ്വാൻ എന്നീ ദൈവതങ്ങളെ സംബന്ധിക്കുന്നവ–' ഇവയൊക്കെ അറിയുന്ന ഒരേ ഒരു ധന്വി അർജ്ജുനൻ മാത്രമാണ്. പിന്നെ മറ്റൊരാൾ ദേവകീപുത്രനായ ഗോവിന്ദനാണ്. മറ്റാരും അറിയുകയില്ല. ഈ പാർത്ഥനെ പോരിൽ ജയിക്കുവാൻ ഉണ്ണീ, ആർക്കും സാദ്ധ്യമല്ല. മഹാത്മാവായ ഇവന്റെ കർമ്മങ്ങളെല്ലാം അമാനുഷമാണ്. സത്വവാനായ ഇവൻ പോർക്കളത്തിൽ ശൂരനായി വിളങ്ങും. സമരത്തിൽ വിരുതനാണ്. ഇവനുമായി സന്ധിചെയ്യുകയാണ് നിനക്കു നല്ലത്.

മഹാബാഹുവായ കൃഷ്ണൻ അവന്റെ അധീനത്തിലുള്ളപ്പോൾ ശൂരനായ പാർത്ഥനോട് ഉണ്ണീ, നീ സന്ധിചെയ്യൂ! നിശിതമായ ശരങ്ങളാൽ നിന്റെ സൈന്യങ്ങളെയെല്ലാം അർജ്ജുനൻ മുടിക്കുന്നതിന്നു മുമ്പ് ഉണ്ണീ, നീ സന്ധിചെയ്യൂ! ചത്തു ശേഷിച്ച സഹോദരന്മാരും മറ്റ് വളരെ രാജാക്കന്മാരും ഇപ്പോൾ അവശേഷിച്ചുനില്ക്കുന്ന ഈ കാലത്ത് നീ സന്ധിചെയ്യുകയാണ് ഉത്തമമായ കാര്യം. ക്രോധംകൊണ്ടു ദീപ്തമായ ദൃഷ്ടിയോടെ നിന്റെ സൈന്യത്തെ ധർമ്മപുത്രൻ ചുട്ടെരിക്കുന്നതിന്നു മുമ്പ് നീ സന്ധിചെയ്യുക! സഹദേവനും, നകുലനും, പാണ്ഡവനായ ഭീമസേനനും മഹാരാജാവേ, ഭവാന്റെ സൈന്യത്തെ മുടിക്കുന്നതിന്നു മുമ്പായി വീരനായ പാണ്ഡവനോട് ഇഷ്ടത്തിൽ നില്ക്കുകയാണ് നിനക്കു നല്ലത്. എന്നോടുകൂടി യുദ്ധം അവസാനിക്കട്ടെ! പാർത്ഥന്മാരുമായി യോജിക്കുക! ഞാൻ പറഞ്ഞ ഈ വാക്ക് അനഘാശയാ! ഭവാൻ കൈക്കൊള്ളുക! നിനക്കും നിന്റെ കുലത്തിന്നും ഇത് നല്ലതാണെന്നാണ് എന്റെ മതം! ക്രോധംവിട്ട് പാർത്ഥരുമായി സന്ധിചെയ്യുക. ഫൽഗുനൻ ചെയ്തതൊക്കെ ധാരാളം കണ്ടുകഴിഞ്ഞില്ലേ! ഭീഷ്മന്റെ അവസാനത്തോടുകൂടി നിങ്ങൾ പരസ്പരം ചേരുവിൻ! മറ്റുള്ളവർ ജീവിച്ചോട്ടെ!

പകുതി രാജ്യം പാണ്ഡവന്മാർക്കു കൊടുത്ത് ധർമ്മരാജാവ് ഇന്ദ്രപ്രസ്ഥത്തിൽ വാഴട്ടെ! മിത്രദ്രോഹിയായി രാജാക്കന്മാരിൽ താഴ്ന്നവനായി ദുഷ്കീർത്തിമാനായി നീ ഭവിക്കാതിരിക്കട്ടെ! എന്റെ അന്തം കൊണ്ട് ശമം നാട്ടുകാർക്കു ഭവിക്കട്ടെ രാജാക്കൾ നന്ദിയോടെ ഇണങ്ങട്ടെ. അച്ഛൻ, മകൻ, ഭാഗിനേയൻ, ഭ്രാതാക്കൾ എന്നിവരുമായി എല്ലാവരും സുഖമായി ഇരിക്കട്ടെ. ഞാൻ കാലോചിതമായി പറഞ്ഞ വാക്ക് മോഹാന്ധനായ നീ ചെയ്യുന്നില്ലെങ്കിൽ നീ സർവ്വവും നശിച്ച് ദുഃഖത്തിന്നു പാത്രമാകും. ഞാൻ ഈ പറയുന്ന വാക്ക് സത്യമാണ്.' ഇപ്രകാരം സ്നേഹത്തോടെ ഗാംഗേയൻ രാജാക്കന്മാരുടെ മദ്ധ്യത്തിൽവെച്ച് ദുര്യോധനനോട് പറഞ്ഞു. പിന്നെ ശരമേറ്റ വേദനയോടെ മിണ്ടാതാവുകയും യോഗംകൊണ്ട് ആ ദേവവ്രതൻ അതിനെ അടക്കുകയുംചെയ്തു."

സഞ്ജയൻ പറഞ്ഞു: "ധർമ്മാർത്ഥത്തോടുകൂടി ഹിതമായും അനാമയമായുമിരിക്കുന്ന ഈ മൊഴി കേട്ട്, ചാവാനടുത്തവന്ന് ഔഷധമെന്നപോലെ, അത് ദുര്യോധനരാജാവ് സ്വീകരിച്ചില്ല."

**122. ഭീഷ്മകർണ്ണസംവാദം – ഭീഷ്മനും കർണ്ണനും തമ്മിൽ രഹസ്യമായി സംസാരിക്കുന്നു.** – സഞ്ജയൻ പറഞ്ഞു: "പിന്നെ രാജാക്കന്മാരെല്ലാം ഭീഷ്മൻ ഒന്നും മിണ്ടാതായപ്പോൾ, താന്താങ്ങളുടെ കൈനിലകളിലേക്കു പോയി. ഭീഷ്മൻ വീണതായിക്കേട്ട് പുരുഷർഷഭനായ രാധേയൻ കുറച്ചൊരു ഭയപ്പാടോടെ വേഗത്തിൽ ഭീഷ്മന്റെയടുത്തെത്തി. ശരതല്പത്തിൽ കിടക്കുന്ന മഹാനെ അവൻ കണ്ടു. ഭീഷ്മപിതാമഹൻ, വീരനായ സ്കന്ദൻ ജന്മശയ്യയിൽ എന്നവിധം കിടക്കുന്നതായിക്കണ്ടു. കണ്ണടച്ചു കിടക്കുന്ന ആ വീരന്റെ സമീപത്തു ചെന്ന് തൊണ്ടവിറച്ച് പാദത്തിൽ കുമ്പിട്ടു തൊഴുത് കർണ്ണൻ പറഞ്ഞു: 'ഭീഷ്മാ! ഭീഷ്മാ!' മഹാബാഹോ! ഭവാൻ നിത്യവും കണ്ടിരുന്ന രാധേയൻ ഇതാ വന്നു നില്ക്കുന്നു. അങ്ങയ്ക്ക് എന്നും ദ്വേഷ്യനായ കർണ്ണൻ ഇതാ കൈകൂപ്പുന്നു!' എന്നു പറഞ്ഞപ്പോൾ ആ നരവരൻ ചുളിവീണ കണ്ണുകൊണ്ട് മെല്ലെനോക്കി സ്നേഹത്തോടെ ഇപ്രകാരം പറഞ്ഞു. നിലയം അപ്പോൾ ശൂന്യമായിരുന്നു. കാവൽക്കാരെ തൽക്കാലം നീക്കി. അച്ഛൻ മകനെയെന്നവിധം ഒരു കൈകൊണ്ട് രാധേയനെ ആ മഹാൻ ആഞ്ഞു പുല്കി: 'വരൂ, വരൂ, എന്റെ പ്രതികൂലപ്രവർത്തക! നീ എന്നോട് എപ്പോഴും മത്സരിക്കുന്നവനാണല്ലോ! നീ എന്നെ വന്നു കണ്ടിരുന്നില്ലെങ്കിൽ നിനക്കു ശ്രേയസ്സുണ്ടാവുകയില്ലായിരുന്നു! നീ രാധേയനല്ല, കൗന്തേയനാണ്. നിന്റെ പിതാവ് അധിരഥനല്ല; നീ സൂര്യപുത്രനാണ്. നാരദൻ പറഞ്ഞ് നിന്റെ ചരിത്രം ഞാൻ അറിയും. വ്യാസനും എന്നോടു പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് സത്യമാണ് ഞാൻ ഈ പറഞ്ഞത്. നിന്നിൽ എനിക്ക് ഒട്ടും ദ്വേഷമില്ല ഉണ്ണീ! സത്യമായ കാര്യം ഞാൻ പറയാം: നിന്റെ തേജോവധത്തിനായിട്ടാണ് ഞാൻ പരുഷവാക്കുകൾ പറഞ്ഞത്. നീ വെറുതെ പാണ്ഡവന്മാരെ നിന്ദിക്കുകയാണ്. പലപ്പോഴും ദുര്യോധനൻ പറഞ്ഞു പറഞ്ഞ് നീ ധർമ്മലോഭത്തിൽ പെട്ടുപോയി സൂതപത്രാ! അതുകൊണ്ടാണ് നിന്റെ ബുദ്ധി ഇങ്ങനെ പിഴച്ചുപോയത്. നീചന്മാരുടെ ആശ്രയത്താലും മത്സരബുദ്ധിയാലും ഗുണവാന്മാർപോലും മോശക്കാരാകും. അതുകൊണ്ട് കൗരവരംഗത്തിൽ ഞാൻ പലപ്പോഴും നിന്നെപ്പറ്റി രൂക്ഷമായി പറഞ്ഞിട്ടുണ്ട്. ശത്രുക്കൾക്കു ദുസ്സഹമായ നിന്റെ വീര്യം എനിക്കറിയാം. ബ്രഹ്മണ്യത്വവും വലിയ ശൗര്യവും ദാനത്തിലുള്ള അതിനിഷ്ഠയുംകൊണ്ട് നിന്നോടു തുല്യരായി മറ്റു പുരുഷന്മാരാരുമില്ല. കുലച്ഛിദ്രഭയം കാരണം ഞാൻ എന്നും നിന്നോട് പരുഷവാക്കുകളേ പറഞ്ഞിട്ടുള്ളൂ. ഇഷ്വസ്ത്രസന്ധാനം, അസ്ത്രശക്തി, ലാഘവം ഇവയ്ക്ക് നീ പാർത്ഥനോടും കൃഷ്ണനോടും തുല്യനാണ്. എടോ കർണ്ണാ, നീ മുമ്പ് കാശീപുരത്തു ചെന്ന് ധനുർദ്ധരനായ നീ തനിച്ച് കുരുരാജാവിന്ന് കന്യകമാരെ നേടുവാൻ സകലരാജാക്കന്മാരേയും യുദ്ധത്താൽ ജയിച്ചു. അപ്രകാരമുള്ള ദുരാസദനായ ജരാസന്ധരാജാവ് സമരശ്ലാഘിയാണെങ്കിലും യുദ്ധത്തിൽ നിനക്കു കിടയായില്ല. ബ്രഹ്മണ്യനും സത്വയോദ്ധാവും തേജോബലശാലിയും ദേവഗർഭസമനും പോരിൽ മർത്ത്യരിൽ മികച്ചവനുമായ നിന്റെ പേരിൽ എനിക്കുള്ള അമർഷം എല്ലാം തീർന്നിരിക്കുന്നു. എടോ കർണ്ണാ! ദൈവത്തെ പൗരുഷം കൊണ്ടു കടക്കുവാൻ സാദ്ധ്യമല്ല. വീരന്മാരായ പാണ്ഡവന്മാർ നിന്റെ സോദരന്മാരാണ്. എന്റെ ഇഷ്ടം പറയുകയാണെങ്കിൽ നീ അവരുമായി ഇണങ്ങണമെന്നാണ്. എന്റെ അന്ത്യത്തോടുകൂടി നിങ്ങളുടെ വൈരവും തീരട്ടെ സൂര്യപുത്രാ! മന്നിലെ എല്ലാ രാജാക്കന്മാരും അനാമയമായി സുഖിക്കട്ടെ!"

കർണ്ണൻ പറഞ്ഞു: "ഹേ മഹാബാഹോ! ഭവാൻ പറഞ്ഞപോലെ എന്റെ ചരിത്രം ഞാൻ ഗ്രഹിച്ചിട്ടുണ്ട്. ഞാൻ സൂതപുത്രനല്ലെന്നും കൗന്തേയനാണെന്നും എനിക്കറിയാം. കുന്തി എന്നെ ഉപേക്ഷിച്ചു. സൂതൻ എന്നെ പോറ്റിവളർത്തി. ദുര്യോധനന്റെ ഐശ്വര്യത്താൽ ഞാൻ ജീവിച്ചുപോന്നു. അത് ഞാൻ ഒരിക്കലും പാഴാക്കുകയില്ല. വാസുദേവൻ എങ്ങനെ പാണ്ഡവന്നു വേണ്ടി സന്നദ്ധനായി നില്ക്കുന്നുവോ, അപ്രകാരംതന്നെ എന്റെ ധനവും ദേഹവും പുത്രനും ഭാര്യയും യശസ്സും എല്ലാം ദുര്യോദനനന്നുവേണ്ടി ഞാൻ ഉപേക്ഷിച്ചിരിക്കുന്നു. ഈ ക്ഷത്രിയന്മാർ രോഗംപിടിച്ചു മരിക്കുവാൻ ഇടയാകുന്നതാണോ ശ്രേയസ്കരം? ഞാൻ കൗരവന്മാരുടെപങ്കിൽ നിന്ന് പാണ്ഡവന്മാരെ കോപിപ്പിച്ചു. വരാൻപോകുന്ന കാര്യം മാറ്റിവെക്കുവാൻ സാദ്ധ്യമാണോ? ദൈവത്തെ പൗരുഷംകൊണ്ടു കടക്കുവാൻ ആർ നോക്കും?

ലോകക്ഷയത്തിന്റെ ചിഹ്നങ്ങൾ, നിമിത്തങ്ങൾ, ഹേ പിതാമഹാ! അങ്ങയും കണ്ടറിഞ്ഞ് സദസ്സിൽ പറഞ്ഞില്ലേ? പാണ്ഡവന്മാരെപ്പറ്റിയും വാസുദേവനെപ്പറ്റിയും എനിക്കു അസ്സലായി അറിയാം. അവർ അജേയന്മാരാണെന്നറിഞ്ഞുകൊണ്ടുതന്നെയാണ് ഞാൻ അവരെ ജയിക്കുവാൻ പരിശ്രമിക്കുന്നത്. മൂഢതകൊണ്ടല്ല. പാണ്ഡവന്മാരെ പോരിൽ ജയിക്കണം എന്നാണ് എന്റെ നിശ്ചയം. ഈ ക്രൂരമായ വൈരം തീർക്കുക അസാദ്ധ്യമാണ്. അത് അഴിയാത്ത വൈരമാണ്. സ്വധർമ്മത്തിൽ പ്രീതനായി ഞാൻ ജിഷ്ണുവിനോടു പൊരുതും. താതാ, അവനുമായി പോരാടുവാൻ എനിക്ക് അങ്ങ് അനുവാദം തരണം. ഭവാന്റെ സമ്മതത്തോടുകൂടി ഹേ വീരാ, ഞാൻ പൊരുതുവാൻ കാംക്ഷിക്കുന്നു. ഞാൻ വിപരീതമായി ആലോചിക്കാതെ എടുത്തുചാട്ടംമൂലം വല്ല ദുർവാക്കുകളും പറഞ്ഞിട്ടുണ്ടെങ്കിൽ അവയെല്ലാം ക്ഷമിക്കേണമെന്ന് ഞാൻ സവിനയം അങ്ങയോട് അപേക്ഷിച്ചുകൊള്ളുന്നു."

ഭീഷ്മൻ പറഞ്ഞു: "ഈ ക്രൂരമായ വൈരം അഴിക്കുവാൻ വയ്യെങ്കിൽ ഹേ കർണ്ണാ! ഞാൻ സമ്മതിക്കുന്നു, നീ സ്വർഗ്ഗം കാംക്ഷിച്ചുകൊണ്ട് എതിർക്കുക. മന്യുവും വാശിയും വിട്ട് പോരിൽ ക്രിയ നടത്തി യഥാശക്തി യഥോത്സാഹം സദ്വൃത്തത്തിൽ നീ നടക്കുക. ഞാൻ നിനക്ക് സമ്മതം തരുന്നു. നീ ഇച്ഛിക്കുന്നത് കൈവരട്ടെ! പാർത്ഥനാൽ, ക്ഷത്രധർമ്മത്താൽ, വെല്ലുന്ന ലോകങ്ങൾ നീ നേടുക! നീ ഗർവ്വുകൂടാതെ ബലവീര്യങ്ങളോടെ പൊരുതുക. ധർമ്മ്യമായ യുദ്ധത്തേക്കാൾ ശ്രേയസ്കരമായി ക്ഷത്രിയന്ന് മറ്റൊന്നുമില്ല. ശമത്തിന്നു വേണ്ടി ഞാൻ വളരെക്കാലം പ്രയത്നിച്ചു. ഹേ കർണ്ണാ, ഞാൻ സത്യം പറയുന്നു. എനിക്ക് അതിന്നു സാധിച്ചില്ല."

സഞ്ജയൻ തുടർന്നു: "ഇപ്രകാരം ഭീഷ്മൻ പറഞ്ഞപ്പോൾ കർണ്ണൻ ഭീഷ്മന്റെ പാദത്തിൽ കുമ്പിട്ടു തൊഴുതു യാത്രപറഞ്ഞ് തേരിൽക്കയറി ഭവാന്റെ പുത്രന്റെ മുമ്പിൽ എത്തി."

# ദ്രോണപർവ്വം

* "നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ദ്രോണാഭിഷേകപർവ്വം

**1. ധൃതരാഷ്ട്രപ്രശ്നം - ഭീഷ്മൻ വീണതു കേട്ട കൗരവന്മാരുടെ ശോകം - കർണ്ണനുമായുള്ള കൂടിയാലോചന** - ജനമേജയൻ പറഞ്ഞു: "മഹാബലനും മഹാവീര്യനും മഹാപരാക്രമനും നിസ്തുല്യസത്വഗുണാഢ്യനുമായ ഭീഷ്മൻ പാഞ്ചാലപുത്രനായ ശിഖണ്ഡിയാൽ ഹതനായതു കേട്ട് കണ്ണുനീരുകൊണ്ട് കണ്ണുനിറഞ്ഞവനായ ധൃതരാഷ്ട്രരാജാവ് പിന്നെ എന്തു കാണിച്ചു? ഭഗവാനേ, അവന്റെ പുത്രന്മാർ ഭീഷ്മദ്രോണാദികളായ വീരന്മാരാൽ ധനുർദ്ധരന്മാരായ പാണ്ഡവന്മാരെ ജയിച്ച് രാജ്യത്തിന്ന് ആഗ്രഹിക്കുകയാണ്. ധനുർദ്ധരന്മാരിൽ അഗ്രിമനായ ഭീഷ്മൻ പതിച്ചതിന്നുശേഷം കൗരവന്മാർ പിന്നെ എന്തു ചെയ്തു? അവയെല്ലാം വിസ്തരിച്ചു പറയുക!"

വൈശമ്പായനൻ പറഞ്ഞു: "അച്ഛനെ കൊന്നതായികേട്ട് ധൃതരാഷ്ട്രരാജാവ് ചിന്താശോകാന്ധനായി. യാതൊരു ശാന്തിയും ലഭിക്കാതെ കിടന്നു പുളഞ്ഞു. ആ കൗരവ്യൻ നിരന്തരം ആ ദുഃഖകരമായ വിചാരത്തോടെ ഇരിക്കുമ്പോൾ ശുദ്ധാത്മാവായ സഞ്ജയൻ രാജസന്നിധിയിലെത്തി. സഞ്ജയൻ ശിബിരത്തിൽനിന്നാണ് ഹസ്തിനാപുരിയിൽ രാത്രി തിരിച്ചുചെന്നത്. ഉടനെ അംബികാപുത്രനായ ധൃതരാഷ്ട്രൻ, ഭീഷ്മന്റെ നിധനം കേട്ട് കരൾകെട്ട് ആർത്തനെപ്പോലെ വിലപിച്ച്, തന്റെ പുത്രന്മാർക്കു ജയത്തിന്ന് ആഗ്രഹിച്ച്, സഞ്ജയനോടു ചോദ്യം തുടങ്ങി."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഭീമവിക്രമനായ ഭീഷ്മനെപ്പറ്റി ദുഃഖിച്ചിരുന്ന കാലചോദിതന്മാരായ കൗരവന്മാർ ഹേ, വത്സാ! പിന്നെ എന്തു ചെയ്തു? ശൂരനും ദുരാധർഷനുമായ ആ മഹാത്മാവ് പതിച്ചപ്പോൾ സങ്കടക്കടലിൽ ആണ്ടുപോയ കൗരവന്മാർ എന്തു ചെയ്തു? ത്രൈലോക്യത്തിന്നുപോലും ഭയം നല്കുന്നതാണ് മഹാന്മാരായ പാണ്ഡവന്മാരുടെ മനോബലംകൂടിയ വലിയ സൈന്യം. കുരുപ്രവരനായ ദേവവ്രതൻ വീണതിന്നു ശേഷം രാജാക്കന്മാർ എന്തു ചെയ്തു സഞ്ജയാ! എല്ലാം പറയൂ!"

സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ഭവാൻ മനസ്സുവെച്ചു കേൾക്കുക. എല്ലാം ഞാൻ പറയാം. ഭീഷ്മനെ പോരിൽ പതിപ്പിച്ചതിന്നുശേഷം നിന്റെ മക്കൾ ചെയ്തതെല്ലാം ഞാൻ പറയാം. സത്യവിക്രമനായ ഭീഷ്മൻ വീണ ഉടനെ ഭവാന്റെ ആൾക്കാരും പാണ്ഡവരും ചിന്തയിലാണ്ടുപോയി. അവർ വെവ്വേറെ കൂടിയാലോചന നടത്തി. വിസ്മയത്തോടും സന്തോഷത്തോടുംകൂടി, ക്ഷത്രധർമ്മം സ്വധർമ്മമായിക്കരുതുന്ന പാണ്ഡവന്മാർ മഹാത്മാവിനെ കൈകൂപ്പി അതിതേജസ്വിയായ അവന്ന് ശയനീയം ശരങ്ങൾകൊണ്ടുള്ള ഉപധാനത്തോടെ നല്കി, ഭീഷ്മന്നു രക്ഷ നല്കി, ഭീഷ്മനുമായി പരസ്പരം സംസാരിച്ചു വലംവെച്ച് അവർ മടങ്ങിപ്പോന്നു. പിന്നെ പരസ്പരം ക്രോധരക്തേക്ഷണന്മാരായി നോക്കി, വീണ്ടും കാലചോദിതന്മാരായ ആ മന്നവന്മാർ യുദ്ധത്തിന്നു ചെന്നു.

പിന്നെ തൂര്യങ്ങളുടെ ശബ്ദങ്ങൾ, ഭേരീനാദങ്ങൾ എന്നിവയോടുകൂടി നിന്റെ ആൾക്കാരുടേയും ശത്രുക്കളുടേയും സൈന്യം യുദ്ധത്തിന്നിറങ്ങി. പകലിന്റെ അന്ത്യത്തോടൊപ്പം ഭീഷ്മനും പതിച്ചതിന്നുശേഷം അമർഷവശഗരും കാലചോദിതരുമായി ആ ദുർബ്ബുദ്ധികൾ, യോഗ്യനായ ഭീഷ്മന്റെ അന്ത്യോപദേശങ്ങളെ കൈക്കൊള്ളാതെ, ശസ്ത്രങ്ങളുമായി പുറപ്പെട്ടു. പുത്രനോടുകൂടിയ ഭവാന്റെ മോഹത്താലും, ഭീഷ്മന്റെ നാശത്താലും, മറ്റ് രാജാക്കന്മാരോടുകൂടി കാലന്റെ പിടിയിൽപെട്ടുപോയ കുരുവീരന്മാർ ചെന്നായ്ക്കൾ കൂടിയ കാട്ടിൽ സംരക്ഷകനില്ലാത്ത ആട്ടിൻപറ്റംപോലെ ദേവവ്രതന്റെ അഭാവത്തിൽ അവർ ഏറ്റവും ഉദ്വിഗ്നരായി!

ഭാരതപ്രവരൻ വീണതിന്നു ശേഷം ആ കൗരവസൈന്യം നക്ഷത്രമില്ലാത്ത ആകാശംപോലെയും, കാറ്റില്ലാത്ത ആകാശം പോലെയും, സസ്യങ്ങളില്ലാത്ത ഭൂമി പോലെയും, ജലമില്ലാത്ത പുഴപോലെയും, കാട്ടിൽ ചെന്നായ്ക്കൾ തടയുന്ന കലമാൻ ചത്ത പെൺമാൻപോലെയും, സിംഹത്തെ ശരഭംകൊന്നു വീഴ്ത്തിയ ഗിരിഗഹ്വരം പോലെയും, ഗാംഗേയൻ വീണപ്പോൾ ഭാരതപ്പട കടലിൽ കൊടുങ്കാറ്റിൽപ്പെട്ടു തകർന്ന കപ്പൽപോലെയുമായി. ശക്തരും വിജയികളുമായ പാണ്ഡവന്മാരാൽ മഥിക്കപ്പെട്ട് തേര്, ആന, ആൾ, അശ്വം ഇവയുടെ നിരകൾ ഉഴന്ന് ആകുലമായി മിക്കപേരും നശിച്ച് ആർത്തിപ്പെട്ട് ഏറ്റവും ഭയപ്പെട്ടവരായിത്തീർന്നു. അതിൽ ഭയപ്പെട്ട രാജാക്കന്മാരും പടയും പാതാളത്തിന്റെ കുണ്ടിൽ വീണതു പോലെയായി. ഭീഷ്മൻ പോയതോടുകൂടി കുരുക്കൾ കർണ്ണനെ ഓർത്തു. അവൻ ഭീഷ്മസന്നിഭനാണ്. തെളിഞ്ഞ ചന്ദ്രനെപ്പോലെയുള്ള ആ സർവ്വശസ്ത്രജ്ഞമുഖ്യനെ ആപത്തിൽപ്പെട്ടവൻ ബന്ധുവിനെ എന്നവിധം അവനെ ത്തന്നെ ഓർത്തു. രാജാക്കന്മാർ 'കർണ്ണാ! കർണ്ണാ!' എന്ന് ആക്രോശിച്ചു. നമുക്കു ഹിതനാണ് രാധേയൻ. അവൻ മെയ്മറന്നു യുദ്ധം ചെയ്യുന്ന ശൂരനാണ്. പ്രസിദ്ധനായ ആ വില്ലാളി പത്തു ദിവസവും യുദ്ധംചെയ്തിട്ടില്ല. അമാത്യന്മാരോടും ബന്ധുജനങ്ങളോടുംകൂടിയ അവനെ വിളിക്കുവിൻ. ആ മഹാവീരനെ ഭീഷ്മനും സർവക്ഷത്രിയന്മാരും കാൺകെത്തന്നെ വിളിക്കുവിൻ! ബലവിക്രമികളായ രഥികളെ കണക്കാക്കുമ്പോൾ കർണ്ണനെ അർദ്ധരഥിയായിട്ടാണു കണക്കാക്കിയത്. അവൻ വാസ്തവത്തിൽ അർദ്ധരഥിയല്ല. രണ്ട് ഇരട്ടിച്ച രഥിയാണ്. രഥാധിരഥസംഖ്യാനത്തിൽ ശൂരസമ്മതനായ അവൻ, യമനോടും വിത്തേശനോടും, വരുണനോടും, ശക്രനോടും ഏല്ക്കുവാൻ കെല്പുള്ളവനായ കർണ്ണൻ, അപ്പോൾ കോപത്തോടെ ഗാംഗേയനോടു പറഞ്ഞതു ഞാൻ ഓർക്കുന്നു. 'ഹേ, കൗരവ്യാ ഭവാനുള്ളപ്പോൾ ഞാൻ ഒരിക്കലും യുദ്ധം ചെയ്യുകയില്ല. ഭവാൻ ആ പാണ്ഡവന്മാരെ മഹായുദ്ധത്തിൽ ജയിക്കുകയാണെങ്കിൽ

---

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ."*

\- കുട്ടിക്കൃഷ്ണമാരാര്.

ഞാൻ ദുര്യോധനന്റെ അനുവാദത്തോടുകൂടി കാടുകയറുന്നതാണ്. പാണ്ഡവന്മാരാൽ വധിക്കപ്പെട്ട് ഭവാൻ സ്വർഗ്ഗം ഗമിക്കുന്നതായാൽ ഒറ്റത്തേരാൽ ഞാൻ കൊല്ലും. അപ്പോൾ തേരാളിവർഗ്ഗത്തിന്റെ യോഗ്യത നീയോർക്കും.' എന്നു പറഞ്ഞ് പ്രസിദ്ധനായ ആ മഹാബാഹു പത്തുദിവസം നിന്റെ പുത്രന്റെ സമ്മതത്തോടെ പൊരുതിയില്ല. പോരിൽ വിക്രമിയായ ഭീഷ്മൻ പാണ്ഡവേയന്റെ യോധന്മാരെ അസംഖ്യം കൊന്നുവീഴ്ത്തി. സത്യസന്ധനും മഹൗജസ്വിയുമായ ആ വീരൻ വീണുപോയപ്പോൾ, യാത്രക്കാർ സാഗരം കടക്കുവാൻ തോണിയെ എന്നപോലെ ഭവാന്റെ മക്കൾ കർണ്ണനെ ഓർത്തു. ഭവാന്റെ ആൾക്കാരും, മക്കളും, മറ്റു രാജാക്കന്മാരും 'ഹാ കർണ്ണാ! ഇതാ കാലം സമാഗതമായിരിക്കുന്നു.' എന്ന് ആർത്തു അസ്ത്രത്തിൽ ജാമദഗ്ന്യാനുജ്ഞാതനായ ആ ദുർവ്വാരവീരനെ ഭവാന്റെ ആൾക്കാർ ബന്ധുവിനെപ്പോലെ ഓർത്തു. മഹാഭയത്തിൽ നമ്മളെ രക്ഷിക്കുവാൻ അവൻ മതി. എന്നും മഹാഭയത്തിൽ ദേവന്മാരെ വിഷ്ണു എന്ന വിധം അവൻ കാക്കും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കർണ്ണനെപ്പറ്റിപ്പറയുന്ന സഞ്ജയനോട് ധൃതരാഷ്ട്രൻ പാമ്പിനെപ്പോലെ ചീറിക്കൊണ്ടു പറഞ്ഞു.

ധൃതരാഷ്ട്രൻ പറഞ്ഞു: 'നിങ്ങൾ കർണ്ണനെ വിചാരിച്ചപ്പോൾ പോരിൽ ജീവനെ തൃണവൽഗണിക്കുന്ന അവനെ കണ്ടുവോ? അവൻ നിങ്ങളുടെ പ്രതീക്ഷ തെറ്റിച്ചില്ലല്ലോ? കർണ്ണൻ സത്യപരാക്രമനാണ്. പേടിച്ച് ആർത്തിപ്പെടുന്ന എന്റെ മക്കൾക്ക് അവൻ ഒരു രക്ഷതന്നെയാണ്. ആ വില്ലാളിപുംഗവൻ അവരുടെ ആഗ്രഹം നിർവ്വഹിച്ചില്ലേ? ഭീഷ്മൻ പതിച്ചപ്പോൾ അവൻ കൗരവന്മാർക്കൊക്കെ ഒരു ആശ്രയംതന്നെയാകും. ആ ഒഴിവ് പൂരിപ്പിച്ചുകൊണ്ട് ശത്രുക്കൾക്കു ഭയം വളർത്തി എന്റെ മക്കളുടെ വിജയകാംക്ഷയ്ക്കു സാഫല്യം നൽകിയില്ലേ?"

**2. കർണ്ണന്റെ പുറപ്പാട് - ഭീഷ്മപതനത്തിൽ കർണ്ണന്റെ അനുതാപം - കർണ്ണൻ യുദ്ധസന്നദ്ധനാകുന്നു -** സഞ്ജയൻ പറഞ്ഞു: "അഗാധതയിൽ തകർന്നുപോയ തോണിപോലെ ഭീഷ്മൻ വീണതായിക്കേട്ടു. ഭവാന്റെ പുത്രന്മാരുടെ കുരുസൈന്യത്തെ അഗാധതയിൽനിന്ന് കയറ്റുവാൻ സഹോദരനെപ്പോലെ ദുഃഖാർത്തനായി സൂതപുത്രനായ കർണ്ണൻ ഉടനെ ചെന്നു. കടലിൽ ആണ്ടുപോയ ആ കുരുക്കളെ, പിതാവ് മക്കളെയെന്നപോലെ, രക്ഷിക്കുവാൻ കർണ്ണൻ എത്തി."

കർണ്ണൻ പറഞ്ഞു: "ബുദ്ധി, തേജസ്സ്, ധൈര്യം, വീര്യം, സത്യം, ദമം, മറ്റു വീര്യഗുണങ്ങൾ, ദിവ്യാസ്ത്രഗണങ്ങൾ, വിനയം, ലജ്ജ, പ്രിയഭാഷണം, അസൂയയില്ലായ്മ ഇവയൊക്കെ ഭീഷ്മനിൽ തെളിഞ്ഞുനിന്നു. എല്ലായ്പോഴും, കൃതജ്ഞനും ദ്വിജശത്രുനാശനനും, സനാതനനും ചന്ദ്രന്ന് രശ്മി എന്നപോലെ ശ്രീമാനുമാണ്. ശത്രുദ്ധ്വംസിയായ അവൻ നശിച്ചാൽ പിന്നെ മറ്റു യോദ്ധാക്കൾ തീർന്നതുതന്നെ! നശിക്കാത്തതായി ഒരു വസ്തു പോലും ഇല്ല. കർമ്മവുമായുള്ള നിത്യബന്ധംമൂലം എല്ലാറ്റിന്നും നാശമുണ്ട്. സൂര്യോദയത്തിൽ അസ്തമനശങ്കപോലെയാണ് ഭീഷ്മൻ പതിച്ച കഥ. അഷ്ടവസുക്കളെപ്പോലെയുള്ളവനും, ശിവനെപ്പോലെ വസുവീര്യസംഭവനും, വസുന്ധരയുടെ നാഥനുമായ അവൻ വസുക്കളുടെ നാട് പൂകിയതോർത്ത്, വസുന്ധരയോടും സേനയോടുംകൂടി രാജാക്കന്മാരേ നിങ്ങൾ ദുഃഖമാചരിക്കുവിൻ!"

സഞ്ജയൻ പറഞ്ഞു: "ഭീഷ്മന്റെ വീഴ്ചയെപ്പറ്റി കർണ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ നിന്റെ മക്കളെല്ലാം സൈന്യങ്ങളോടൊപ്പം അപാരമായ വ്യസനത്തോടെ കണ്ണുനീർ പൊഴിച്ച് വിലപിച്ചു. പിന്നെ മുറയ്ക്ക് പട തുടർന്നു. രാജാക്കന്മാർ വലിയ ഭേരീനാദം മുഴക്കുമ്പോൾ ഹർഷം ജനിക്കുന്നവിധം ആ രഥീന്ദ്രന്മാരോട് ആ രഥിവീരമുഖ്യൻ പറഞ്ഞു: 'ജഗത്ത് അനിത്യമാണ്, അസ്ഥിരമാണ് എന്ന് ചിന്തിക്കുമ്പോൾ കാണുന്നു. ഈ നിങ്ങളൊക്കെ നില്ക്കുമ്പോൾ പടയിൽ അദ്ദേഹത്തെ വീഴ്ത്തുവാൻ എങ്ങനെ കഴിഞ്ഞു? അദ്രിതുല്യനായ ആ കുരുവീരനെ വീഴ്ത്തുവാൻ എങ്ങനെ കഴിഞ്ഞു? ദിവാകരൻ ഭൂമിയിൽ വീണതുപോലെ മഹാരഥനായ ഭീഷ്മൻ പതിച്ചു. നമ്മുടെ പങ്കിലുള്ള രാജാക്കന്മാരാരും പാർത്ഥനെ എതിർക്കുവാൻ മതിയായവരല്ല. കുന്നിന്മേൽ നില്ക്കുന്ന മരത്തെ വീഴ്ത്തുവാൻ കാറ്റിന്ന് ശക്തിപോരാ. പ്രധാനികളൊക്കെ മരിച്ച് ആർത്തരായിത്തീർന്ന കൗരവസൈന്യത്തെ, അനാഥരായി ചുണകെട്ട സൈന്യത്തെ, ആ മഹാത്മാവ് ഭരിച്ചമാതിരി ഇനി ഞാൻതന്നെ ഭരിക്കണം. ഈ ജഗത്ത് അനിത്യമാണെന്ന് ഞാൻ ദൃഢമായും കാണുന്നു. എന്നാലും ഞാൻ ഈ ഭാരം ഏല്ക്കുവാൻ പോവുകയാണ്. ഭീഷ്മൻ വലിയ പടുവായിരുന്നു. അദ്ദേഹം വീണതു കണ്ടു പേടിച്ച് ഞാൻ പിന്മാറുമെന്ന് നിങ്ങൾ വിചാരിക്കേണ്ട യുദ്ധത്തിൽ ഞാൻ ആ കുരുപ്രവരന്മാരെ ശരങ്ങൾകൊണ്ട് യമാലയത്തിലേക്കയച്ച് എതിർത്തു ചുറ്റി അവരെക്കൊണ്ട് യമാലയവും, യശസ്സുകൊണ്ട് ഈ ലോകവും നിറച്ച് ഞാൻ വാഴും. ശത്രുക്കളാൽ ഹതനായി ഞാൻ മൃതിയടഞ്ഞു എന്നുംവരാം.

യുധിഷ്ഠിരൻ ധീരധീയാണ്; ധർമ്മസത്വവാനാണ്. വൃകോദരൻ നൂറ് ആനയ്ക്കൊത്ത കെൽപ്പുള്ളവനാണ്. യുവാവും, ഇന്ദ്രപുത്രനുമായ അർജ്ജുനൻ ശക്രവിക്രമനാണ്. ദേവന്മാർക്കുപോലും ആ പടയെ ജയിക്കാൻ സാദ്ധ്യമല്ല. യുദ്ധത്തിൽ ആ യമന്മാർ യമതുല്യരാണ്. വാസുദേവനും സാത്യകിയും സമർത്ഥരാണ്. ആ സൈന്യത്തിൽ കടന്നവരാരും പിന്നെ ജീവനോടുകൂടി തിരിച്ചുവരികയില്ല. യമന്റെ മുമ്പിൽ ഏറ്റവനുണ്ടോ പിന്നെ ജീവൻ കിട്ടുന്നു?

വലിയ തപസ്സിനെ തപസ്സുകൊണ്ടു ജയിക്കുന്നു; ബലത്തെ ബലംകൊണ്ട് ധൈര്യശാലികൾ ജയിക്കുന്നു. എന്റെ മനസ്സ് ശത്രുസംഹാരത്തിൽ ഉറച്ചുകഴിഞ്ഞു. എന്റെ സംരക്ഷണത്തിലും എനിക്കുറപ്പുണ്ട്. ആ ശത്രുക്കളുടെ പ്രാഭവങ്ങളൊക്കെ ഞാൻ ക്ഷണത്തിൽച്ചെന്ന് ഉടച്ചുകളയും സൂതാ!

മിത്രദ്രോഹം ഞാൻ ഒരിക്കലും പൊറുക്കുകയില്ല. സൈന്യം തോല്ക്കുമ്പോൾ അവയെ കാക്കുന്നവനാണ് മിത്രം. പുരുഷർഷഭന്മാരേ, ഞാൻ ഇതാ എന്റെ കർമ്മം ചെയ്യുവാൻപോകുന്നു. ഞാൻ പ്രാണൻ കളഞ്ഞും ഭീഷ്മന്റെ പിൻതുണക്കാരനായി ഭവിക്കുന്നുണ്ട്. എല്ലാ ശത്രുക്കളേയും പോരിൽ ഞാൻ മുടിച്ചുവിടും. അവർ കൊല്ലുകയാണെങ്കിൽ കൊല്ലട്ടെ! അപ്പോൾ വീരന്മാർക്കുള്ള ലോകത്തെ ഞാൻ പ്രാപിക്കും. ആർത്തുകൊണ്ട്, സ്ത്രീകളും കുട്ടികളും കരഞ്ഞുകൊണ്ട്, ധാർത്തരാഷ്ട്രന്റെ സൈന്യം തോറ്റുനില്ക്കുന്ന ഈ അവസരത്തിൽ ഞാൻ ചെയ്യേണ്ടതെന്താണെന്ന് എടോ സൂതാ! ഞാൻ കണ്ടു. ഇപ്പോൾ ഞാൻ ശത്രുരാജാക്കളെ ജയിക്കുന്നതാണ്.

കുരുക്കളെ രക്ഷിച്ചും, പാണ്ഡുപുത്രന്മാരെ കൊന്നും, പോരിൽ ജീവനിൽ കൊതിവിട്ടും, ശത്രുസൈന്യങ്ങളെ പൊരുതി കൊന്നു വീഴ്ത്തിയതിന്നുശേഷം ഞാൻ ധാർത്തരാഷ്ട്രന്ന് രാജ്യം നല്കും.

നല്ല സ്വർണ്ണംകൊണ്ടുണ്ടാക്കിയതും, ശോഭയുള്ള രത്നം പോലെയുള്ള ചട്ടയും, സൂര്യപ്രഭമായ ഉഷ്ണീഷവും, ശോഭിക്കുന്ന നല്ല വില്ലും, വിഷാഗ്നികൾക്കൊക്കുന്ന നല്ല ശരങ്ങളും, പതിനാറ് ആവനാഴിയും ഒരുക്കുവിൻ, ദിവ്യ ചാപങ്ങളേയും സമാഹരിക്കുവിൻ! ശരങ്ങൾ, വേൽ, വലിയ ഗദ, പൊന്നുകൊണ്ട് ഭംഗിയായി കെട്ടിച്ച ശംഖ് എന്നിവയും സ്വർണ്ണംകൊണ്ടുള്ള ആനച്ചങ്ങലയോടുകൂടി ദിവ്യവും ഇന്ദീവരംപോലെ ശോഭിക്കുന്നതുമായ ചൈത്രരഥധ്വജം നേർത്ത വസ്ത്രംകൊണ്ടു പൊടി തുടച്ച് ഇവിടെ എത്തിക്കുവിൻ! മാലയും എത്തിക്കുവിൻ!

വെള്ളക്കാറുപോലെയുള്ള വേറെ അശ്വങ്ങളെ മന്ത്രതീർത്ഥത്തിൽ കുളിപ്പിച്ച് മിന്നുന്ന പൊൻകോപ്പുകളെ അണിയിച്ച് ഹേ സൂതാ! വേഗം കൊണ്ടുവരൂ! ചന്ദ്രാർക്കശ്രീയോടുകൂടി രത്നം പതിച്ച തേരും, ദിവ്യങ്ങളായ സംപ്രഹാരങ്ങളോടുകൂടിയ കുതിരകളെപ്പൂട്ടി ഉടനെ കൊണ്ടുവരൂ. ഊക്കേറിയ ചിത്രചാപ

ങ്ങളും ഉറപ്പേറിയ ഞാണുകളും അമ്പു നിറഞ്ഞ ആവനാഴികളും വിശേഷാൽ ചട്ടകളും ഒരുക്കുക.

ഇനി വേഗത്തിൽ യാത്രയ്ക്ക് വേണ്ടതെല്ലാം ഒരുക്കുക. തൈരുനിറച്ച പൊന്മയമായ പാത്രങ്ങളും ഇവിടെ കൊണ്ടുവരിക. ദേഹത്തിൽ മാല ചാർത്തി വിജയത്തിന്നായി ഭേരി മുഴക്കുക.

സൂതാ! കിരീടി എവിടെ നില്ക്കുന്നുവോ അങ്ങോട്ട് ഉടനെ തന്നെ പോകണം. പിന്നെ വൃകോദരൻ, ധർമ്മപുത്രൻ, യമന്മാർ ഇവർ എവിടെ നില്ക്കുന്നുവോ അവിടേക്ക് നീ എന്നെ കൊണ്ടുപോകണം. അങ്ങോട്ടുചെന്ന് ഞാൻ അവരെ ആക്രമിക്കുന്നതാണ്. ശത്രുക്കൾ കൊന്നാൽ ഭീഷ്മനെ തുണയ്ക്കും. ആ വീരന്മാരായ ധർമ്മപുത്രൻ, സാത്യകി, ഭീമസേനൻ, അർജ്ജുനൻ, വാസുദേവൻ, സൃഞ്ജയന്മാർ, അജയ്യമായ സൈന്യം, ഇവരെയെല്ലാം അന്തകൻതന്നെ വന്നു രക്ഷിക്കുകയാണെങ്കിലും, വിടില്ല. കിരീടിയെ പോരിൽ ഞാൻ എതിർക്കും. അവൻ കൊന്നാലോ ഭീഷ്മന്റെ പിന്നാലെ യമപുരിയിലേക്കും പോകും. അവരോടേറ്റ് ഞാൻ കുരുക്കളുടെ നടുവിൽ പോകാതിരിക്കയില്ല. ഞാൻ ഒരു സത്യം പറയാം. മിത്രദ്രോഹത്താൽ ബലം കെട്ട കൂട്ടരും ദുഷ്ടന്മാരും എനിക്ക് സഹായത്തിന്നു വേണ്ട."

സഞ്ജയൻ പറഞ്ഞു: "സമൃദ്ധിയായി ദൃഢമായ വണ്ടിക്കാലോടുകൂടിയ നല്ല സ്വർണ്ണപ്പണിചേർന്ന, പതാകയോടുകൂടി നല്ല കുതിരകളെക്കെട്ടിയ രഥത്തിലിരുന്ന് വായുവേഗത്തിൽ പോയി. തേരാളികളായ കുരുക്കൾ വാഴ്ത്തുന്ന ആ മഹാൻ ദേവന്മാരാൽ പൂജിക്കപ്പെടുന്ന ഇന്ദ്രനെപ്പോലെ ആ ഭാരതേന്ദ്രൻ അന്ത്യവിശ്രമം ചെയ്യുന്ന ദിക്കിൽ വില്ലുമായി എത്തി. തേരിനെ നല്ല വരൂഥത്താൽ മൂടി കൊടി ഉയർത്തിക്കെട്ടി ഭംഗിയിൽ രത്നങ്ങളും മുത്തുകളും അലങ്കരിച്ച് നല്ല കുതിരകളെപ്പൂട്ടി പ്രശോഭിക്കുന്ന രഥത്തിൽക്കയറി അർക്കനെപ്പോലെ തേജസ്വിയായ കർണ്ണൻ എത്തി.

അഗ്നിപോലെ ജ്വലിക്കുന്നവനും അഗ്നിതുല്യനുമായ ശുഭമായ രഥത്തിൽ വാഴുന്ന ആ ധനുർദ്ധരനായ സൂതപുത്രൻ വിമാനത്തിൽ കയറിയ അമരേന്ദ്രനെപ്പോലെ ശോഭിച്ചു."

**3. കർണ്ണവാക്യം – കർണ്ണൻ ശരശയ്യയിൽ കിടക്കുന്ന ഭീഷ്മനെ ചെന്നു കാണുന്നു –** സഞ്ജയൻ പറഞ്ഞു: "ശരതല്പത്തിൽ വീണുകിടക്കുന്ന അമിതൗജസ്വിയായ മാന്യനെ, ഭയങ്കരമായ കൊടുങ്കാറ്റിന്റെ പ്രഹരമേറ്റു വറ്റിയ സമുദ്രംപോലെ ദിവ്യാസ്ത്രംകൊണ്ട് അർജ്ജുനൻ വീഴിച്ച വില്ലാളിവീരനെ, ക്ഷത്രശത്രുവായ കൗരവമുത്തച്ഛനെ, കണ്ടപ്പോൾ നിന്റെ മക്കൾക്ക് ജയകാംക്ഷയും, ശർമ്മവും, ആശ്രയവും അറ്റുപോയി. ആഴത്തിൽ നിലതെറ്റിത്താഴുന്ന കൗരവന്മാർക്ക് തുരുത്തായ അവൻ യമുനാനദിയുടെ പ്രവാഹംപോലുള്ള അർജ്ജുനശരൗഘത്തിൽ ആണ്ട്, ഇന്ദ്രൻ വീഴ്ത്തിയ മൈനാകപർവ്വതംപോലെയും, വാനിൽനിന്നു വീണ സൂര്യനെപ്പോലെയും, അചിന്ത്യനായി പണ്ട് വൃത്രൻ വെന്ന ശക്രനെപ്പോലെയും യോധന്മാർക്കെല്ലാം ഭയജനകമായി ഭീഷ്മന്റെ പതനം. മഹാസൈന്യങ്ങൾക്ക് വില്ലാളിപ്രവരനും, ധന്വികൾക്ക് ലാഞ്ഛനവുമായ നിന്റെ അച്ഛനെ, പാർത്ഥബാണം ദേഹത്തിൽ നിറച്ച് ഏറ്റ ഭീഷ്മനെ, വീരതല്പത്തിൽ കിടക്കുന്ന വീരനായ പുരുഷേന്ദ്രനെ, ഭാരതന്മാർക്ക് പിതാമഹനായ ഭീഷ്മനെ, സൂര്യപുത്രൻ കണ്ടു.

തേർവിട്ടിറങ്ങി ദുഃഖാർത്തനായി കണ്ണുനീരാൽ കണ്ണുകലങ്ങിച്ചെന്ന് അഭിവാദ്യംചെയ്ത് കൈകൂപ്പി വണങ്ങി പറഞ്ഞു: 'അങ്ങയ്ക്ക് ശുഭം! ഞാൻ കർണ്ണനാണ്. എന്നോട് അങ്ങ് പുണ്യമായ വാക്കാൽ ഒന്നു മിണ്ടിയാലും! കണ്ണുകൊണ്ട് ഒന്നു നോക്കിയാലും! തീർച്ചയായും ധർമ്മിഷ്ഠനായ ഭവാൻ വീണുകിടക്കുകയാൽ ഒരുത്തനും പുണ്യത്തിന്റെ ഫലം ഏല്ക്കുകയില്ല. ധനവൃദ്ധിയിലും, മന്ത്രത്തിലും, വ്യൂഹനിർമ്മാണത്തിലും, ആയുധപ്രയോഗത്തിലും കുരുക്കളിൽ അങ്ങയ്ക്ക് സമനായി ഹേ കുരുശ്രേഷ്ഠാ! മറ്റൊരാളേയും ഞാൻ കാണുന്നില്ല. കുരുക്കളുടെ ഈ ഭയം തീർക്കുവാൻ മതിയായ ശുദ്ധബുദ്ധികൾ ആരുമില്ല. വളരെ യോധന്മാരെക്കൊന്ന് ഭവാൻ പിതൃലോകത്തേക്ക് ഗമിക്കുകയാണ്! ഇന്നുമുതൽ പാണ്ഡവന്മാർ, കോപിച്ച വ്യാഘ്രങ്ങൾ മൃഗങ്ങളെ കൊല്ലുന്നതുപോലെ കുരുക്കളെയൊക്കെ കൊന്നുകളയും. വീര്യജ്ഞനായ അർജ്ജുനന്റെ ഗാണ്ഡീവധ്വനിയാൽ ദൈത്യന്മാർ വജ്രിയുടെ മുമ്പിൽ എന്നപോലെ കിടിലംകൊള്ളും.

ഇന്ന് ഗാണ്ഡീവചാപത്തിൽനിന്നു പുറപ്പെടുന്ന വിശിഖങ്ങളുടെ ധ്വനിയാൽ, ഇടിനാദംപോലുള്ള രവത്താൽ, കുരുനരേന്ദ്രന്മാരെ വിറപ്പിക്കും. ഹേ വീരാ! കത്തിക്കാളുന്ന അഗ്നി വൃക്ഷങ്ങളെ ദഹിപ്പിക്കുന്നമാതിരി കിരീടിയുടെ ശരങ്ങൾ കുരുക്കളെ ചുട്ടെരിക്കും. കാട്ടിൽ ഏതേതു ദിക്കിൽ കാറ്റും തീയുംകൂടി പറക്കുന്നുവോ, അതാതിടം പുല്ലും വള്ളിക്കുടിലും മരങ്ങളുമൊക്കെ കത്തി ദഹിക്കും. പാർത്ഥൻ കത്തിക്കാളുന്ന അഗ്നിപോലെയാണ്. കാറ്റുപോലെയാണ് കൃഷ്ണൻ. ഈ പറഞ്ഞതിൽ ഒട്ടും സംശയമില്ല. മുഴങ്ങുന്ന പാഞ്ചജന്യവും ഇരമ്പുന്ന ഗാണ്ഡീവധ്വനിയും കേട്ടുകേട്ട് സൈന്യങ്ങളൊക്കെ പേടിക്കും. ശത്രുസംഹാരിയായ കപിധ്വജന്റെ രഥസ്വനം സഹിക്കുവാൻ ഭവാനല്ലാതെ മറ്റ് ഏതു മന്നവന്മാർ ശക്തരാകും? പാർത്ഥനുമായി പൊരുതുവാൻതക്ക കഴിവുള്ള ഏതു മന്നവനുണ്ട്. ഭവാനല്ലാതെ അവന്റെ ദിവ്യമായ കർമ്മങ്ങൾ മനീഷികൾ പുകഴ്ത്തുന്നു. മഹാത്മാവായ മുക്കണ്ണനോടു പടവെട്ടിയ അമാനുഷനാണവൻ. ആ മഹേശ്വരന്റെ കൈയിൽനിന്ന് വരം വാങ്ങിയവനാണ് അവൻ. അങ്ങയ്ക്കു ജയിക്കുവാൻ കഴിയാത്ത അർജ്ജുനനെ ജയിക്കുവാൻ ആരുണ്ട്? പാണ്ഡുപുത്രൻ ബലശ്ലാഘിയാണ്. മാധവൻ സഹായിയായി കാക്കുന്നുമുണ്ട്. ദേവദാനവന്മാർ വാഴ്ത്തുന്ന ഘോരനായ ക്ഷത്രിയാന്തകനെ, രാമനെ, പണ്ട് പടയിൽ വെന്ന വീര്യവാനല്ലേ ഭവാൻ!

ഞാൻ ഇപ്പോൾ യുദ്ധവീരനായ ആ പാണ്ഡവനെ, ഭവാൻ സമ്മതിക്കുന്നതായാൽ, നോക്കിക്കൊല്ലുന്ന ഘോരസർപ്പാഭനെ, അസ്ത്രത്താൽ കൊന്നുകളയുവാൻ ശക്തനാകും!"

**4. കർണ്ണവാക്യം – ഭീഷ്മൻ കർണ്ണനെ ആശ്വസിപ്പിക്കുന്നു – യുദ്ധംചെയ്യുവാൻ അനുമതി നല്കുന്നു–** സഞ്ജയൻ പറഞ്ഞു: "കർണ്ണൻ ഇങ്ങനെ ആവലാതി പറഞ്ഞപ്പോൾ കുരുവൃദ്ധനായ പിതാമഹൻ ഉള്ളുതെളിഞ്ഞ് ദേശകാലോചിതമായ വാക്യം ഇപ്രകാരം പറഞ്ഞു: 'പുഴകൾക്ക് സമുദ്രംപോലെയും, ജ്യോതിസ്സുകൾക്ക് അർക്കൻപോലെയും, സത്യത്തിന് സജ്ജനങ്ങൾപോലെയും, വിത്തുകൾക്ക് ഊഴിപോലെയും, ജീവികൾക്ക് അംബുദംപോലെയും നീ ഇഷ്ടന്മാർക്ക് ആശ്രയമാകട്ടെ! ദേവന്മാർ ഇന്ദ്രനെയെന്നപോലെ നിന്നെ ബാന്ധവന്മാർ സേവിക്കട്ടെ! നീ ശത്രുക്കളുടെ മാനത്തെ ഹനിച്ച് മിത്രങ്ങൾക്കു പ്രീതി വർദ്ധിപ്പിക്കുന്നവനാണല്ലോ. വാനവർക്ക് വിഷ്ണു എന്നപോലെ കൗരവന്മാർക്ക് നീ പ്രീതി വളർത്തുക. നീ സ്വന്തം കരബലംകൊണ്ടും, വീര്യംകൊണ്ടും ധാർത്തരാഷ്ട്രപ്രിയം കാംക്ഷിക്കുന്നവനാണല്ലോ! ഹേ, കർണ്ണാ! രാജപുരത്തുചെന്ന് കാംബോജരെ നീ ജയിച്ചു. ഗിരിവ്രജത്തിൽ വാഴുന്ന നഗ്നജിത്ത് തുടങ്ങിയ മന്നവന്മാരേയും, വിദേഹൻ, അംബഷ്ഠൻ, ഗാന്ധാരൻ എന്നിവരേയും വെന്നവനാണ് ഭവാൻ. ഹിമാലയത്തിൽ അധിവസിക്കുന്ന രണക്രൂരന്മാരായ കിരാതന്മാരെ പണ്ട് ഭവാൻ ദുര്യോധനന്റെ കീഴിലാക്കിവിട്ടു! പോരിൽ കലിംഗന്മാർ, പുണ്ഡ്രന്മാർ, ആന്ധ്രന്മാർ, മേളകന്മാർ, നിഷാദന്മാർ, ഉല്ക്കലന്മാർ, ത്രിഗർത്തന്മാർ, ബാൽഹീകന്മാർ, നിഷാദന്മാർ എന്നിവരേയും നീ ജയിച്ചു. അതാതിടങ്ങളിൽ യുദ്ധത്തിൽ ദുര്യോധനന്റെ ഹിതത്തിന്നായി ഓജസ്വികളായ പലരേയും ഹേ, വീരാ! ഭവാൻ ജയിച്ചു. ജ്ഞാതികളോടും ബന്ധുക്കളോടുംകൂടി ദുര്യോധനനെപ്പോലെ കുരുക്കൾക്കൊക്കെ നീ ഒരാശ്രയമായി ഭവിക്കട്ടെ! ഞാൻ നിനക്കു ശുഭം ആശംസിക്കുന്നു. നീ പോയി ശത്രുവീരന്മാരോട് പോരാടുക. കുരുക്കളെ പോരിൽ കാക്കുക. ദുര്യോധനന്ന് യുദ്ധത്തിൽ വിജയം നേടുക. നീ എനിക്കും ദുര്യോധനന്നും തുല്യനാണ്. ധർമ്മം ചിന്തിക്കുമ്പോൾ എനിക്കും

ദുര്യോധനന്നും സമനാണ് നീ. നിങ്ങൾക്കു ഞാനും അപ്രകാരംതന്നെയാണ്. വിവാഹബന്ധത്തേക്കാൾ മെച്ചപ്പെട്ടതാണ് സത്തുക്കൾക്ക് സത്തുക്കളുമായുള്ള ചേർച്ചയെന്ന് മനീഷികൾ പറയുന്നു. നീ സത്യത്തോടുകൂടിയവനായി സ്വന്തമാണെന്നു വിചാരിച്ച് ദുര്യോധനനെപ്പോലെ കൗരവസൈന്യങ്ങളെ പാലിച്ചാലും!' ഭീഷ്മന്റെ വാക്കുകേട്ട് കാല്ക്കൽ കുമ്പിട്ടു കൂപ്പി കർണ്ണൻ വില്ലാളികളുടെ സമീപത്തെത്തി. അവൻ ആ മർത്ത്യസമൂഹത്തിൽ മഹത്തായ, ധീരമായ നിലകണ്ട് ശസ്ത്രംധരിച്ച് ചട്ടയിട്ട് സൈന്യത്തിന്റെ പുഷ്ടിയെ വർദ്ധിപ്പിച്ചു. ദുര്യോധനാദികളായ കൗരവന്മാരെല്ലാവരും ഹർഷാരവം മുഴക്കി.

മഹാബാഹുവായ കർണ്ണൻ യുദ്ധസന്നദ്ധനായി പടയുടെ മുന്നിൽ നില്ക്കുന്നതു കണ്ട് കൗരവന്മാർ കൈകൊട്ടി ജയാരവം ആർത്ത് സിംഹനാദം മുഴക്കി, ചെറുഞാണൊലികൂട്ടി, പലമട്ടിൽ കർണ്ണനെ പൂജിച്ചു."

## 5. കർണ്ണവാക്യം - ദ്രോണാചാര്യനെ സേനാപതിയാക്കുന്നതാണ് ഉചിതമെന്ന് കർണ്ണൻ പറയുന്നു

സഞ്ജയൻ പറഞ്ഞു: "തേരിൽക്കയറി പുരുഷവ്യാഘ്രനായ കർണ്ണൻ വന്നതു കണ്ട് രാജാവേ, ഹൃഷ്ടനായി ഇപ്രകാരം ദുര്യോധനൻ പറഞ്ഞു: 'നീ പാലിക്കുന്ന ഈ സൈന്യം ഇപ്പോൾ സനാഥമായിരിക്കുന്നു എന്ന് ഞാൻ വിചാരിക്കുന്നു. തക്കതായ ഹിതം എന്താണെന്ന് നീ ചിന്തിക്കുക!"

കർണ്ണൻ പറഞ്ഞു: "ഹേ പുരുഷവ്യാഘ്രാ! ഭവാൻ ഏറ്റവും പ്രാജ്ഞനായ രാജാവാണ്. ഉടമസ്ഥൻ കാണുന്നതുപോലെ കൃത്യം മറ്റൊരാൾ കാണുകയില്ല. എല്ലാ രാജാക്കന്മാരും ഭവാന്റെ വാക്ക് കേൾക്കുവാൻ കൊതിക്കുകയാണ്. ന്യായമല്ലാതെ ഭവാൻ പറയുകയില്ലെന്നാണ് എല്ലാവരുടേയും ഉറപ്പ്."

ദുര്യോധനൻ പറഞ്ഞു: "ഭീഷ്മൻ സേനേശനായിരുന്നു. എല്ലാവരിലും മൂപ്പുള്ളവനും വിക്രമിയുമായിരുന്നു. പ്രാജ്ഞനായ അദ്ദേഹം യോദ്ധാക്കൾക്കുവേണ്ട ഗുണങ്ങളൊക്കെ തികഞ്ഞവനാണ്. യശസ്സ്വിയായ അദ്ദേഹം ശത്രുക്കൂട്ടത്തെയൊക്കെ മുടിച്ചു. മാന്യനായ അദ്ദേഹം പത്തുദിവസം ഞങ്ങളെ കാത്തുരക്ഷിച്ചു. അസാദ്ധ്യമായ കർമ്മംചെയ്ത അവൻ ഇപ്പോൾ സ്വർഗ്ഗം പ്രാപിക്കും. അവന് അടുത്ത സേനാനിയായി നീ ആരെയാണ് കാണുന്നത്? സേനാനി കൂടാതെ ഒരു മുഹൂർത്തംപോലും സേന നില്ക്കുകയില്ല. അമരംപോയ തോണി വെള്ളത്തിൽ എങ്ങനെയോ അപ്രകാരമാകും സേനാപതിയില്ലാത്ത യുദ്ധത്തിൽ സൈന്യം. അമരക്കാരനില്ലാത്ത തോണിയും, സൂതനില്ലാത്ത തേരും തോന്നുന്ന മാതിരി കണ്ടേടത്തേക്കൊക്കെ ഓടും. അതുപോലെതന്നെയാണ് നാഥനില്ലാത്ത സൈന്യവും. നാഥനില്ലാത്ത സാർത്ഥവാഹകസംഘവും വളരെ കഷ്ടപ്പാട് ഏല്ക്കും. സേനാപതിയില്ലാത്ത സൈന്യം എല്ലാദോഷവും ഏല്ക്കും. എന്നാൽ ഒരു കാര്യം പറയാം. ഭവാൻ എന്റെ ആൾക്കാരിൽവെച്ച് ഏറ്റവും യോഗ്യനാണ്. ഭീഷ്മന്റെ പിമ്പേ സേനാപതിയാകേണ്ടവനാരാണെന്ന് നോക്കൂ! പോരിൽ സേനാനായകനായി ഭവാൻ ആരെ കാണുന്നുവോ, അവനെ ഞങ്ങളെല്ലാം ഒത്ത് അവരോധിക്കാം. അതിൽ യാതൊരു സംശയവുമില്ല.

കർണ്ണൻ പറഞ്ഞു: "എല്ലാവരും മഹാത്മാക്കളായ പുരുഷസത്തമന്മാരാണ്. സേനേശത്വത്തിന്ന് അർഹന്മാരാണ്. അതിൽ ചിന്തിക്കാനില്ല. കുലം, ദേഹം, ബലം, ജ്ഞാനം, വിക്രമം, ബുദ്ധി എന്നിവചേർന്ന ധീമാന്മാരാണ്. പോരിൽ പിൻതിരിയാത്തവരുമാണ്. എല്ലാവരേയും ഒപ്പം നേതാക്കളാക്കുവാൻ വിഷമമാണ്. ഗുണങ്ങൾ ഉള്ള ഒരുത്തനെ തിരഞ്ഞെടുക്കുക എന്നതാണ് മെച്ചം. ഗുണംകൊണ്ടു തമ്മിൽ മത്സരിക്കുന്നവരിൽ ഒരാളെ സൽക്കരിക്കുകയാണെങ്കിൽ മനസ്സുകെട്ട് മറ്റുള്ളവർ പൊരുതാതെയാകും. ദ്രോണൻ സർവ്വയോധന്മാരുടേയും ആചാര്യനാണ്, വൃദ്ധനാണ്, ഗുരുവാണ്. സേനാധിപനാകുവാൻ യോഗ്യനാണ്. ശസ്ത്രധരോത്തമനാണ്. ബ്രഹ്മജ്ഞവരനും ദുർദ്ധർഷനുമായ ദ്രോണൻ, ശുക്രനോടും, അംഗിരസ്സിനോടും തുല്യനായി സ്ഥിതിചെയ്യുമ്പോൾ മറ്റാരുണ്ടു സേനാനിയാകുവാൻ? സേനാധിപത്യം വഹിച്ച് പോരിന്നു പോകുന്ന ദ്രോണന്റെ പിമ്പെ ചെല്ലാതിരിക്കുവാനായി ഒരു യോദ്ധാവുമില്ല. സേനാനാഥന്മാരിലും, ശസ്ത്രം എടുത്ത ജനങ്ങളിലും, ബുദ്ധിമാന്മാരിലും ശ്രേഷ്ഠനാണ് രാജാവേ, ഭവാന്റെ ഗുരു ഈ ആചാര്യനെ സുയോധനാ, നീ സേനാപതിയാക്കുക! പോരിൽ ദാനവന്മാരെ ജയിക്കുവാൻ ദേവന്മാർ സ്കന്ദനെ സേനാനിയാക്കിയതുപോലെ ദ്രോണനെ ഭവാൻ സേനാനിയാക്കിയാലും!"

## 6. ദ്രോണപ്രോത്സാഹനം - കർണ്ണന്റെ നിർദ്ദേശമനുസരിച്ച് ദുര്യോധനൻ ദ്രോണനെ സമീപിക്കുന്നു

സഞ്ജയൻ പറഞ്ഞു: "കർണ്ണന്റെ വാക്കുകേട്ട് സുയോധനരാജാവ് ആ സൈന്യങ്ങളുടെ മദ്ധ്യത്തിൽ നില്ക്കുന്ന ദ്രോണന്റെ സമീപത്തുചെന്ന് ഇപ്രകാരം പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "ജാതി, യോഗ്യത, കുലം, ധർമ്മം, വയസ്സ്, അറിവ്, ബുദ്ധി, വീര്യം, മിടുക്ക്, അധൃഷ്യത്വം, അർത്ഥജ്ഞാനം, ജയം, നയം, കൃതജ്ഞത്വം, തപം ഇങ്ങനെ പല ഗുണങ്ങളും ചേർന്ന് കാരണവരായി ഭവാനെപ്പോലെ മറ്റൊരാളേയും മന്നവന്മാരെ കാക്കുന്നതിന്ന് യോഗ്യനായി ഞാൻ കാണുന്നില്ല. ഇന്ദ്രൻ ദേവകളെയെന്ന വിധം ഭവാൻ ഞങ്ങളെ സംരക്ഷിച്ചാലും. ഭവാന്റെ നേതൃത്വത്തിൽ അരികളെ ജയിക്കുവാൻ ഞാൻ മോഹിക്കുന്നു ദ്വിജോത്തമാ! രുദ്രന്മാർക്ക് കാപാലിപോലേയും, വസുക്കൾക്ക് അഗ്നിപോലേയും, യക്ഷന്മാർക്ക് കുബേരൻ പോലേയും മരുത്തുക്കൾക്ക് ഇന്ദ്രൻപോലേയും, വിപ്രന്മാർക്ക് വസിഷ്ഠൻപോലേയും, ജ്യോതിസ്സുകൾക്കു സൂര്യൻ പോലേയും, പിതൃക്കൾക്കു യമൻപോലേയും , യാദസ്സുകൾക്കു പാശിപോലേയും, നക്ഷത്രങ്ങൾക്ക് ചന്ദ്രൻപോലേയും, ദൈത്യന്മാർക്ക് ശുക്രൻപോലേയും, സേനേശരിൽ ശ്രേഷ്ഠനായ ഭവാൻ ഞങ്ങൾക്ക് സേനാപതിയാകണം. പതിനൊന്ന് അക്ഷൗഹിണിയും ഭവാന്റെ പാട്ടിൽ നില്ക്കും. അവയാൽ ഭവാൻ ശക്രൻ ദൈത്യരെ എന്നവിധം ശത്രുക്കളെ സംഹരിച്ചാലും. ദേവന്മാർക്ക് സ്കന്ദൻ എന്നവിധം ഭവാൻ ഞങ്ങളുടെ അഗ്രത്തിൽ ഗമിച്ചാലും. ഞങ്ങൾ അങ്ങയെ കാളയെ പശുക്കൾ എന്നവിധം പിൻതുടരാം.

ഉഗ്രധന്വാവും, വില്ലാളിയും, ദിവ്യമായ വില്ലിട്ട് ഉലയ്ക്കുന്നവനുമായ ഭവാൻ അർജ്ജുനൻ തന്റെ മുമ്പിലായി കാണുന്നതായാൽ പ്രഹരിക്കുകയില്ല. തീർച്ചയായും പടയിൽ ബന്ധുപുത്രാഢ്യനായ ധർമ്മപുത്രനെ, ഭവാൻ സേനാപതിയായാൽ, ഞാൻ ജയിക്കും."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ദുര്യോധനൻ പറഞ്ഞപ്പോൾ രാജാക്കന്മാരെല്ലാം 'ദ്രോണൻ കീ ജെയ്, ജെയ്' ! എന്നു പറഞ്ഞ് സിംഹനാദം മുഴക്കി നിന്റെ പുത്രനെ സന്തോഷിപ്പിച്ചു. സൈന്യങ്ങളും വളരെ സന്തോഷിച്ച് ആ ദ്വിജമുഖ്യനെ വാഴ്ത്തി. ദുര്യോധനനെ മുൻനിർത്തി കീർത്തി കാംക്ഷിക്കുന്ന ആ രാജാക്കന്മാർ ഇപ്രകാരം വാഴ്ത്തിയപ്പോൾ ദ്രോണൻ ദുര്യോധനനോടു പറഞ്ഞു."

## 7. ദ്രോണപരാക്രമം - സേനാപതിയായിരിക്കുവാൻ ദ്രോണൻ സമ്മതിക്കുന്നു. ദ്രോണാചാര്യനെ അഭിഷേകംചെയ്യുന്നു

**–** ദ്രോണൻ പറഞ്ഞു: "ആറ് അംഗങ്ങളോടുകൂടിയ വേദം എനിക്കറിയാം. മനു ഉണ്ടാക്കിയ അർത്ഥശാസ്ത്രവും ഞാൻ പഠിച്ചിട്ടുണ്ട്. ത്ര്യംബകാസ്ത്രവും പലമാതിരി വേറെ അസ്ത്രങ്ങളും എനിക്കറിയാം. ജയകാംക്ഷികളായ നിങ്ങൾ എന്നിൽ കാണുന്ന ഗുണങ്ങളെ കഴിയുന്നതും ചെയ്യുവാൻ ഞാൻ ശ്രമിക്കാം. പാണ്ഡവന്മാരോടൊക്കെ പൊരുതാം. പോരിൽ ഞാൻ ധൃഷ്ടദ്യുമ്നനെ മാത്രം കൊല്ലുകയില്ല. അവൻ എന്നെക്കൊല്ലുവാൻ തീർന്നവനാണ് പുരുഷർഷഭാ! എല്ലാ സോമകന്മാരേയും ഞാൻ കൊന്ന് പോരാടാം. എന്നോട് പോരിൽ പാണ്ഡവന്മാർ അടുത്താൽ അവർ രോമാഞ്ചകഞ്ചുകിതരാകും. അവർ എന്നോടു പൊരുതുകയില്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ദ്രോണന്റെ സമ്മതത്തോടെ ഭവാന്റെ പുത്രൻ അദ്ദേഹത്തെ സേനാനായകനാക്കി. ദുര്യോധനാദികളായ രാജാക്കന്മാർ, പണ്ടു സ്കന്ദനെ ഇന്ദ്രാദി ദേവന്മാർ എന്നപോലെ, സേനാപതിയായി അഭിഷേകം ചെയ്തു. ശംഖനാദം മുഴങ്ങി. വാദ്യഘോഷങ്ങൾ പൊങ്ങി. ഹർഷകോലാഹലങ്ങൾ അലയടിച്ചു. വന്ദികളും മാഗധന്മാരും സൂതന്മാരും വാഴ്ത്തിപ്പാടുന്ന ശബ്ദവും വിപ്രന്മാർ പറയുന്ന ജയാശംസകളും, സൂതന്മാരുടെ ഘോഷവും, പുണ്യാഹഘോഷവും, സ്വസ്തിവാദത്തിന്റെ ഘോഷവുമൊക്കെച്ചേർന്ന് മുറയ്ക്ക് ആ ദ്രോണനെ പൂജിച്ചുകഴിഞ്ഞപ്പോൾ പാണ്ഡവന്മാർ തോറ്റതായിത്തന്നെ കൗരവസൈന്യങ്ങൾക്കു തോന്നിപ്പോയി.

സേനാപതിത്വം കൈയേറ്റ് പ്രതാപവാനായ ഭാരദ്വാജൻ പൊരുതുവാൻ പടയെനിർത്തി നിന്റെ മക്കളോടുകൂടിച്ചെന്നു. സിന്ധുരാജാവ്, കലിംഗരാജാവ്, ഭവാന്റെ പുത്രനായ വികർണ്ണൻ എന്നിവർ വലത്തുഭാഗം പറ്റി ചട്ടയിട്ടു നിന്നു. അവർക്ക് കൂട്ടായി കുതിരപ്പടയോടുകൂടി ശകുനി നിന്നു. മിന്നുന്ന പ്രാസങ്ങൾ കൊണ്ട് കുത്തുവാൻ വിദഗ്ദ്ധരായ ഗാന്ധാരന്മാർ അവന്റെ കൂടെ നിന്നു. കൃതവർമ്മാവ്, ചിത്രസേനൻ, വിവിംശതി എന്നിവർ ദുശ്ശാസനനെ മുൻനിർത്തി ഇടത്തുഭാഗത്തു നിന്നു. അവരുടെ സഹായികളായി കാംബോജന്മാർ, സുദക്ഷിണാദികൾ, ശക്തിയുള്ള അശ്വപ്പടയോടുകൂടിയ ശകന്മാർ, യവനേന്ദ്രന്മാർ, ത്രിഗർത്തന്മാർ, അംബഷ്ഠന്മാർ, മദ്രന്മാർ, പ്രതീച്യന്മാർ, ഉദീച്യന്മാർ, മാളവന്മാർ, ശിബിമാർ, ശൂരസേനന്മാർ, മലദന്മാർ, ശൂദ്രന്മാർ, സൗവീരന്മാർ, കിതവന്മാർ, പ്രാച്യന്മാർ, ദാക്ഷിണാത്യന്മാർ എന്നിവരെല്ലാം നിന്റെ പുത്രനെ മുൻപിലാക്കി പിൻപുറത്ത് കർണ്ണനേയുമാക്കി സന്നദ്ധരായി നിന്നു. സ്വസൈന്യഹർഷം ഉതിർത്ത് സൈന്യങ്ങളിൽ ബലം വർദ്ധിപ്പിച്ച് വൈകർത്തനനായ കർണ്ണൻ മഹാരഥന്മാരുടെയെല്ലാം മുൻപിലായി പ്രശോഭിച്ചു.

അവന്റെ സൈന്യം ഹർഷത്തോടെ നിന്നു. ആനച്ചങ്ങല ചിഹ്നമുള്ള വലിയ കേതു സൂര്യതേജസ്സോടെ പാറിക്കളിച്ചു. കർണ്ണനെ കണ്ടതോടുകൂടി ഭീഷ്മന്റെ പതനംകൊണ്ടുള്ള വ്യസനം കൗരവസേന വിസ്മരിച്ചു. എല്ലാ രാജാക്കന്മാരും കൗരവസേനയും വിശോകരായി. പല യോദ്ധാക്കളും ഹൃഷ്ടരായി കൂടിച്ചേർന്ന് ഓരോന്നു പറഞ്ഞു. 'പടയിൽ കർണ്ണനെക്കണ്ടാൽ പോരിൽ പിന്നെ പാണ്ഡവന്മാർ നില്ക്കില്ല. കർണ്ണൻ മതി പോരിൽ ഇന്ദ്രാദികളായ ദേവന്മാരെപ്പോലും ജയിക്കുവാൻ. പിന്നെ ഈ ഹീനവീര്യവിക്രമന്മാരായ പാർത്ഥരെ ജയിക്കാനാണോ വിഷമം? കൈയൂക്കുള്ളവനായ ഭീഷ്മൻ പാണ്ഡവന്മാരെ കൊല്ലാതെ രക്ഷിച്ചു. അവരെ കർണ്ണൻ കൂർത്തുമൂർത്ത ശരങ്ങൾ വിട്ട് മുടിച്ചുകളയും,' എന്ന് അവർ പരസ്പരം പറഞ്ഞ് ഹൃഷ്ടന്മാരായി. അവരെല്ലാം രാധേയനെ പൂജിച്ച് പുകഴ്ത്തിക്കൊണ്ടു പുറപ്പെട്ടു. അങ്ങനെ ദ്രോണൻ നമ്മൾക്ക് ശകടവ്യൂഹമാണ് കെട്ടിയത്. മഹാന്മാരായ ശത്രുക്കൾ ക്രൗഞ്ചവ്യൂഹവും കെട്ടി.

ധർമ്മരാജാവ് ക്രൗഞ്ചവ്യൂഹം വളരെ സന്തോഷത്തോടെ കെട്ടി. വ്യൂഹാഗ്രത്തിൽ പുരുഷർഷഭരായ വിഷ്വക്സേനധനഞ്ജയന്മാർ വാനരക്കൊടി പറപ്പിച്ചു നിന്നു. എല്ലാ സൈന്യങ്ങൾക്കും മഹാരഥന്മാർക്കും ആശ്രയമായ പാർത്ഥന്റെ കൊടി ആകാശമാർഗ്ഗത്തിൽ ഉയർന്നു. മഹാത്മാവായ പാണ്ഡവന്റെ സൈന്യത്തെ ശോഭിപ്പിച്ചു. പ്രളയത്തിൽ പ്രജ്ജ്വലിക്കുന്ന സൂര്യൻ ഭൂമി ചുടുന്നമാതിരി ദഹിപ്പിക്കുന്നവിധം ധീമാനായ പാർത്ഥന്റെ കൊടി ഉയർന്നുവിളങ്ങി.

യോധന്മാരിൽ മുഖ്യൻ അർജ്ജുനൻ! വില്ലിൽ ഉത്തമം ഗാണ്ഡീവം! ഭൂതങ്ങളിൽ ശ്രേഷ്ഠൻ വാസുദേവൻ! ചക്രങ്ങളിൽ ഉത്തമം സുദർശനം! ഈ നാലു തേജസ്സുകളും വഹിച്ച് വെള്ളക്കുതിരയോടുകൂടിയ തേര് ശത്രുക്കളുടെ മുമ്പിൽ കാലചക്രം പോലെ വന്നെത്തി. ഇപ്രകാരം പടത്തലയ്ക്കൽ ആ മഹാത്മാക്കൾ നിന്നു. ഭവാന്റെ ആൾക്കാർക്ക് സൈന്യാഗ്രത്തിൽ കർണ്ണനും, പാണ്ഡവന്മാർക്ക് ധനഞ്ജയനും നിന്നു. ചൊടിയോടുകൂടി പരസ്പരം കൊല്ലുവാൻ വിചാരിക്കുന്ന അവർ പരസ്പരം പോരിൽ നോക്കിനിന്നു; കർണ്ണനും പാർത്ഥനും!

അപ്പോഴേക്കും മഹാരഥനായ ഭാരദ്വാജൻ വന്നു. ഘോരമായ സിംഹനാദങ്ങളും ഘോഷങ്ങളുംമൂലം ഭൂമി കുലുങ്ങിപ്പോയി. അപ്പോൾ ആദിത്യനോടുകൂടി ആകാശമാകെ മൂടി. കാറ്റേറ്റ് പതറുന്ന ധൂളിക്കൂട്ടം പട്ടുകൊണ്ടെന്നവിധം അംബരം ആച്ഛാദനംചെയ്യപ്പെട്ടു. കാറ്റുകൂടാതെ മാംസം, അസ്ഥി, രക്തം എന്നിവ ആകാശത്തു നിന്നു വർഷിച്ചു. പരുന്ത്, കഴു, കങ്കം, മുളംകാക്കകൾ എന്നിവ സേനയുടെ മീതെ അപ്പോൾ പറന്നെത്തി. കുറുക്കന്മാർ ഓളിയിട്ടു. ഘോരമായ, ഉഗ്രങ്ങളായ, ഖഗങ്ങളും ശബ്ദമുണ്ടാക്കി. ഇവ നിന്റെ സൈന്യത്തെ അപ്രതിക്ഷണമായി ചുറ്റി. മാംസംതിന്നുവാനും ചോരകുടിക്കുവാനും ആഗ്രഹിച്ച് അവ കൂട്ടംകൂടി.

കത്തിയെരിഞ്ഞ്, ഭയങ്കരമായി അലറിവിറച്ച്, വാൽകൊണ്ട് പോർക്കളം മൂടി കൊള്ളിമീൻ ജ്വലിച്ചു. ഇടിയും മിന്നലും ഉണ്ടായി. അർക്കന് വലുതായ പരിവേഷമുണ്ടായി. സൈന്യാധിപൻ പുറപ്പെട്ടപ്പോൾ ഇത്തരം ദുശ്ശകുനങ്ങൾ പലതും ഭയജനകമായ വിധം ഉണ്ടായി. ഈ വകദുർനിമിത്തങ്ങളെല്ലാം ശൂരന്മാരുടെ മൃതിയെ സൂചിപ്പിച്ചു. പിന്നെ പരസ്പരവധൈഷികളായ സൈന്യങ്ങൾ തമ്മിൽ പോരാട്ടം നടന്നു. കുരുപാണ്ഡവസൈന്യങ്ങൾ തമ്മിൽ ഒച്ചമുഴക്കി, അവർതമ്മിൽ ക്രോധിച്ച്, കൂർത്ത ശസ്ത്രങ്ങളാൽ ജയം കാംക്ഷിച്ച് സംഘട്ടനം തുടങ്ങി. പരസ്പരം കൊന്നുവീഴ്ത്തിത്തുടങ്ങി. പാണ്ഡവസൈന്യത്തിൽ മഹാരഥനും, മഹാവേഗനുമായ ദ്രോണൻ കയറി തീക്ഷ്ണബാണങ്ങൾ തൂകി. ദ്രോണൻ ഏല്ക്കുന്നതായി പാണ്ഡുസൃഞ്ജയന്മാർ കണ്ടു. അവൻ വെവ്വേറെ ശരവർഷങ്ങൾ ചൊരിഞ്ഞ് എതിർത്ത് ഏറ്റു. ദ്രോണൻ ക്ഷോഭംവരുത്തി പിളർക്കുന്ന വലിയ പട കാറ്റേറ്റ മുകിൽപോലെ പാഞ്ചാലരോടുകൂടി ചിന്നി. പല ദിവ്യാസ്ത്രങ്ങളും പോരിൽ പ്രയോഗിക്കുന്ന ദ്രോണൻ പാണ്ഡുസൃഞ്ജയന്മാരെ പീഡിപ്പിച്ചു. ഇന്ദ്രൻ ദൈത്യന്മാരെ എന്നപോലെ ദ്രോണൻ പാണ്ഡവസൈന്യത്തെ കൊന്നൊടുക്കുവാൻ തുടങ്ങിയപ്പോൾ ധൃഷ്ടദ്യുമ്നൻ തുടങ്ങിയ പാഞ്ചാലന്മാർ വിറച്ചു. ദിവ്യാസ്ത്രജ്ഞനും, ശൂരനും, മഹാബലനുമായ യാജ്ഞസേനി ശരവൃഷ്ടികൊണ്ട് ദ്രോണസൈന്യം പലപാടും പിളർന്നു. പാർഷതൻ ശരവർഷം കൊണ്ട് ദ്രോണന്റെ ശരവർഷം തടുത്ത് കൗരവകൂട്ടത്തെ ഉടനുടൻ വീഴ്ത്തിത്തുടങ്ങി.

ഉടനെ ദ്രോണൻ ചിന്നിയ സൈന്യങ്ങളെ കൂട്ടിച്ചേർത്തുനിറുത്തി മഹാബാഹുവായ പാർഷതന്റെ നേരെ കേറി. വലിയ ശരവർഷം പാർഷതന്റെ മേൽ ചൊരിഞ്ഞു. ക്രൂരമായിവന്ന് ഏറ്റ അസുരന്മാരിൽ ഇന്ദ്രനെന്നവിധം അസ്ത്രവർഷം തുടർന്നു. ദ്രോണൻ ബാണംകൊണ്ടിളക്കുന്ന പാണ്ഡവപ്പടയും, സൃഞ്ജയപ്പടയും സിംഹംവന്നേറ്റ മൃഗയൂഥംപോലെ വീണ്ടും ചിന്നി. ബലവാനായ ദ്രോണൻ പാണ്ഡവസൈന്യത്തിൽ വീണ്ടും ചുറ്റി. തീക്കൊള്ളി ചുറ്റുംപോലെ ചുറ്റുന്ന ദ്രോണനെക്കണ്ട് ജനങ്ങൾ അത്ഭുതപ്പെട്ടു.

ആകാശത്തിൽ സഞ്ചരിക്കുന്ന നഗരംപോലെ ശാസ്ത്രീയമായി നിർമ്മിക്കപ്പെട്ടതും ഇളകുന്ന കൊടിയോടും ശ്രേഷ്ഠമായ അശ്വങ്ങളോടും കൂടിയതും സ്ഫടികംപോലെ ശോഭിക്കുന്നതുമായ തേരിൽ കയറി ഭയം വർദ്ധിപ്പിക്കുമാറ് ദ്രോണൻ ശത്രുപ്പടയെ മുടിച്ചു."

## 8. ദ്രോണവധശ്രവണം – ധൃതരാഷ്ട്രനോട് സഞ്ജയൻ ദ്രോണവധവൃത്താന്തം ഉണർത്തിക്കുന്നു

സഞ്ജയൻ പറഞ്ഞു: "സൂതൻ, അശ്വം, തേര്, ഗജങ്ങൾ ഇവയൊക്കെ ചേർന്ന് സൈന്യത്തെ മുടിച്ചുകൊണ്ടിരിക്കെ ദ്രോണനെക്കണ്ട് പാണ്ഡവന്മാർ നടുങ്ങിപ്പോയി. ധൃഷ്ടദ്യുമ്നനേയും, അർജ്ജുനനേയും വിളിച്ച് ധർമ്മനന്ദനൻ പറഞ്ഞു: 'നിങ്ങൾ എല്ലാ ശക്തിയും പ്രയോഗിച്ച് ഏറ്റ് ആ കുംഭയോനിയെ തടുക്കുവിൻ!' അപ്പോൾ അർജ്ജുനനും കൂട്ടരോടുകൂടിയ ധൃഷ്ടദ്യു

മ്നനും വന്ന് അവനെ ചുറ്റും ചെന്ന് ഏറ്റു. കേകയന്മാർ, ഭീമസേനൻ, സൗഭദ്രൻ, ഘടോൽക്കചൻ, യുധിഷ്ഠിരൻ, നകുലൻ, സഹദേവൻ, മത്സ്യൻ, ദ്രുപദപുത്രൻ, പാഞ്ചാലീപുത്രന്മാർ, ധൃഷ്ടകേതു, യുയുധാനൻ, ചേകിതാനൻ, മഹാരഥനായ യുയുത്സു, പാണ്ഡവന്മാരെ സഹായിക്കുന്ന മറ്റു മന്നവന്മാർ എന്നിവർ കുലവീര്യങ്ങൾക്കുതക്ക പല കർമ്മങ്ങളും ചെയ്തു.

പോരിൽ പാണ്ഡവന്മാർ കാക്കുന്ന ആ പെരുംപട കണ്ട് കണ്ണുരുട്ടിച്ചൊടിച്ച് ദ്രോണൻ ഒന്നുനോക്കി. രണദുർമ്മദനായ അവൻ കോപത്തോടെ തേരിൽക്കയറി കാറിനെ കാറ്റുപോലെ പാണ്ഡവസൈന്യത്തെ പ്രഹരിച്ചു തകർത്തു. തേര്, ആന, ആൾ, കുതിര എന്നിവയോടെതിർത്ത് വൃദ്ധനായ ദ്രോണൻ യുവാവിനെ പോലെ മദത്തോടെ ചുറ്റി. രക്തം ദേഹത്തിലേക്ക് പായുന്ന ദ്രോണന്റെ ചുവന്ന കുതിരകൾ, ആ നല്ല വർഗ്ഗത്തിൽപ്പെട്ട കുതിരകൾ, തളരാതെ ഏറ്റവും ശോഭിച്ചു. അന്തകനെപ്പോലെ ക്രോധിച്ച് എത്തുന്ന ആ യതവ്രതനെക്കണ്ട് പാണ്ഡവയോധന്മാർ അങ്ങുമിങ്ങും ഓടി. അവർ ഓടുകയും തിരികെ വരികയും, നോക്കുകയും, നില്ക്കുകയും, ചെയ്ത്, ഉൽക്കടവും, ദാരുണവുമായ ശബ്ദകോലാഹലങ്ങളുണ്ടാക്കി. ഇതുകേട്ട് ശൂരന്മാർ ഹർഷിക്കുകയും ഭീരുക്കൾ ഭയപ്പെടുകയും ചെയ്തു. ആകാശവും, ഭൂമിയും ആ ശബ്ദംകൊണ്ട് നിറഞ്ഞു. അപ്പോൾ പിന്നെ ആ ദ്രോണൻ തന്റെ പോരിന്ന് പ്രശസ്തി വർദ്ധിപ്പിക്കുന്നവിധം രൗദ്രരൂപമെടുത്ത് അമ്പുകൾ തൂകി. വൃദ്ധനായ അവൻ ആ പാണ്ഡവസൈന്യത്തിൽ അപ്രകാരം കാലനെപ്പോലെ ശക്തനായ യുവാവിന്റെ മട്ടിൽ ചുറ്റി.

ഉഗ്രനായ ദ്രോണൻ വിഭൂഷകളോടുകൂടിയ പല ശിരസ്സുകളും കൊയ്തുവീഴ്ത്തി. വളരെ തേർത്തട്ടുകൾ ശൂന്യമാക്കി ഘോരമായി സിംഹനാദം മുഴക്കി. അവന്റെ ഹർഷാരവത്താലും, ബാണവേഗത്താലും, മഞ്ഞുകാറ്റേറ്റ പശുക്കളെപ്പോലെ ആ പോരിൽ യോധന്മാർ വിറച്ചു. ദ്രോണന്റെ രഥഘോഷത്താലും ചെറുഞാണൊലിയാലും, വില്ലിന്റെ ഒച്ചയാലും, ആകാശത്ത് ഉച്ചമായ ഘോഷം മുഴങ്ങി. അവന്റെ വില്ലിൽനിന്ന് എത്തുന്ന അസഹ്യമായ ശരങ്ങൾ എങ്ങും വ്യാപിച്ച് നാഗാശ്വരഥപംക്തികളിൽ ചെന്നു വീണു. വില്ലാകുന്ന കാറ്റോടുചേർന്ന വിശിഖമാകുന്ന അഗ്നിചിന്നുന്ന ദ്രോണന്റെ നേരെ ചെന്ന് പാഞ്ചാലന്മാർ പാണ്ഡവന്മാരോടൊപ്പം ഏറ്റു. ആനകൾ, അശ്വം എന്നിവയോടുകൂടി സൈന്യത്തെ കാലപുരി കയറ്റി. ദ്രോണൻ പോരിൽ ചോരകൊണ്ട് ഭൂമി ചേർ കെട്ടിയ മട്ടിലാക്കിത്തീർത്തു. പരമാസ്ത്രങ്ങൾ കൂട്ടി വളരെ ശരങ്ങൾ തൂകി. ദ്രോണൻ വിട്ട ശരാവലിയാൽ ദിക്ക് മുഴുവൻ അടഞ്ഞ മട്ടായി. കാലാൾ, തേര്, കുതിര എന്നിവയിലൊക്കെ അവന്റെ കേതു കാർതോറും മിന്നലെന്നവിധം കാണപ്പെട്ടു.

വമ്പന്മാരായ ആ അഞ്ച് കേകയന്മാരേയും പാഞ്ചാലരാജാവിനേയും മശക്കിയതിന്നുശേഷം ദ്രോണൻ യുധിഷ്ഠിരന്റെ സൈന്യത്തോടു ചെന്ന് ഏറ്റു. വൃകോദരൻ, ജിഷ്ണു, ശൈനേയൻ, പാഞ്ചാല രാജപുത്രന്മാർ, ശൈബ്യപുത്രൻ, കാശിരാജാവ്, ശിബി എന്നിവരൊക്കെ രസിച്ച് ആർത്ത് അവന്റെ മെയ്യിൽ ശരങ്ങൾ ചൊരിഞ്ഞ് എതിർത്തു. അവരുടെ ഇടയിൽ ഏറ്റ് ദ്രോണൻ പൊന്നണിഞ്ഞ സായകങ്ങൾ വിട്ട് ഗജം, അശ്വം, മർത്ത്യർ എന്നിവയുടെ അംഗങ്ങൾ അറുത്ത് രക്തമണിഞ്ഞ് ഭൂമിയിൽ ചെന്നെത്തി. പോരാളിമാർ, തേരുകൾ, ബാണമേറ്റ് മുറിഞ്ഞു ചത്ത അശ്വങ്ങൾ, ആനകൾ, ഇവ വീണും ഭൂമി കാർകൊണ്ടു മൂടിയ ആകാശംപോലെ മറഞ്ഞു.

സാത്യകി, ഭീമസേനൻ, അർജ്ജുനൻ, സൗഭദ്രൻ, പാഞ്ചാലൻ, കാശ്യന്മാർ മറ്റ് വീരേന്ദ്രന്മാർ എന്നിവരുടേയും ശരങ്ങളെ ഖണ്ഡിച്ച് ദ്രോണൻ അങ്ങയുടെ പുത്രന്റെ ഹിതം കാംക്ഷിച്ച് അവരെയൊക്കെയിട്ട് മശക്കി. ഇപ്രകാരം മഹത്തായ കർമ്മങ്ങൾ ചെയ്തു യുദ്ധത്തിൽ ആ മാന്യനായ ദ്രോണൻ കാലാർക്കനെപ്പോലെ ലോകം തപിപ്പിച്ച് പടവെട്ടി സ്വർഗ്ഗം പ്രാപിച്ചു.

ശത്രുസൈന്യങ്ങളെ മുടിക്കുന്ന ഭയങ്കരമായ കർമ്മമാണ് ദ്രോണൻ ചെയ്തത്. രുക്മരഥനായ ആ ശൂരൻ ഇപ്രകാരം നൂറായിരം കൗന്തേയഭടന്മാരെ കൊന്ന് പാർഷതനാൽ വീഴ്ത്തപ്പെട്ടു. പിന്നെ ധൃതിമാനായ അവൻ പരമമായ സൽഗതിയെ പ്രാപിച്ചു. പാണ്ഡവന്മാരോടുകൂടിയ ദുഷ്ടന്മാരും ക്രൂരന്മാരുമായ പാഞ്ചാലന്മാരാൽ രുക്മരഥനായ ദ്രോണൻ ഹതനായി. പിന്നെ ഭൂതങ്ങളുടെ നിനാദങ്ങൾ ആകാശത്തിൽ ഉയർന്നു. ഗുരുവര്യൻ പോരിൽ പതിച്ചപ്പോൾ സൈന്യങ്ങളും കോലാഹലശബ്ദങ്ങൾ കൂട്ടി. ആകാശവും സ്വർഗ്ഗവും ഭൂമിയും ദിക്കും വിദിക്കും ഗർജ്ജിക്കുന്നവിധം തോന്നി. 'ഹാ! ദിക്! ദിക്!' എന്നു ഭൂതങ്ങൾ ശബ്ദിച്ചു. പിതൃക്കളും ദേവകളും അവന്റെ ബന്ധുവർഗ്ഗങ്ങളും മഹാരഥനായ ഭാരദ്വാജൻ വീഴ്ത്തപ്പെടുന്നതു കണ്ടു പാണ്ഡവന്മാർ ജയംനേടി സിംഹനാദം മുഴക്കി. ധരണീതലം വലിയ സിംഹനാദംകൊണ്ട് കുലുങ്ങി."

**9. ധൃതരാഷ്ട്രശോകം – ദ്രോണവധവാർത്ത കേട്ട ധൃതരാഷ്ട്രന്റെ ശോകം** – ധൃതരാഷ്ട്രൻ വിലപിച്ചു പറഞ്ഞു: "ദ്രോണനെ പാണ്ഡവസൃഞ്ജയന്മാർ കൊന്നുവെന്നോ സഞ്ജയാ? സർവ്വശസ്ത്രജ്ഞന്മാരിലുംവെച്ച് അസ്ത്രവിദഗ്ദ്ധനായ ആചാര്യനെ അവർ എങ്ങനെ കൊന്നു? തേര് ഉടഞ്ഞുവോ? അവന്റെ വില്ലു മുറിഞ്ഞുവോ? ദ്രോണൻ പ്രമത്തനായോ? എങ്ങനെ അദ്ദേഹത്തിന്ന് മൃത്യു പറ്റി? പൊന്നു കെട്ടിച്ച എത്രയോ നാരാചങ്ങൾ എയ്യുന്ന ആ വീരനെ, കൈയൂക്കേറുന്ന ബ്രാഹ്മണനെ, കൃതകൃത്യനെ, ചിത്രയോധിയെ, ദൂരേയ്ക്കെയ്യുന്ന ദാന്തനെ, ശസ്ത്രയുദ്ധവിദഗ്ദ്ധനെ, ദിവ്യാസ്ത്രമുള്ള അച്യുതനെ, ദ്രുപദപുത്രൻ കൊന്നുകളഞ്ഞുപോലും! പോരിൽ ദാരുണക്രിയ ചെയ്യുന്ന ആ വീരനായ മഹാരഥനെ വീഴ്ത്തിപോലും! പൗരുഷത്തേക്കാൾ മേലെയാണ് ദൈവം എന്നാണെന്റെ അഭിപ്രായം. അല്ലെങ്കിൽ മഹാനായ പാർഷതൻ ശൂരനായ ദ്രോണനെ കൊന്നുവീഴ്ത്തുമോ?

നാലുവിധമുള്ള അസ്ത്രവും ആ വീരന്ന് ഏറ്റവും ഉറച്ചതാണ്. വില്ലാളികൾക്കു ഗുരുവായ ദ്രോണനെ കൊന്നതായി നീ പറഞ്ഞു. പുലിത്തോലുകൊണ്ട് മൂടിയ പൊന്നണിഞ്ഞ രുക്മരഥസ്ഥനായ ദ്രോണൻ ഹതനായെന്നു കേട്ട് എന്റെ ശോകത്തിന്ന് ഒരു അവസാനവും കാണുന്നില്ല. അന്യർക്ക് വന്ന ശോകം ചിന്തിച്ച് ആരും ചാവുകയില്ല; തീർച്ചയാണ്. പരദുഃഖത്താൽ ആരും ചാവുകയില്ല സഞ്ജയാ. ദ്രോണനെക്കൊന്നതായിക്കേട്ടിട്ടും മന്ദനായ ഞാൻ ജീവിക്കുന്നു! തീർച്ചായായും ദൈവം തന്നെ മേലെ! പൗരുഷം നിഷ്പ്രയോജനംതന്നെ. ഉറപ്പുകൂടിയ എന്റെ കരൾ തീർച്ചയായും കാരിരുമ്പുതന്നെ! ദ്രോണനെ കൊന്നതായിക്കേട്ടിട്ടും നൂറായി എന്റെ കരൾ തകർന്നുപോയില്ലല്ലോ. ഗുണാർത്ഥികളായ വിപ്രരാജകുമാരന്മാർ ദൈവബ്രഹ്മാസ്ത്രവിദ്യക്കായി ആരെ ഉപാസിക്കുന്നുവോ, ആ മഹാൻ മരിക്കുകയോ?

കടൽ വറ്റിയതുപോലേയും, മല മാറ്റിവെച്ചതുപോലേയും സൂര്യൻ വീണതുപോലേയും ഉള്ള അത്ഭുതമാണിത്! ഞാൻ ദ്രോണന്റെ വീഴ്ച പൊറുക്കുന്നില്ല. ദുഷ്ടന്മാരെ നിരോധിക്കുന്നവനും, ശിഷ്ടന്മാർക്ക് രക്ഷകനും ആയിരുന്നു ആ ഗുരുവര്യൻ. ആ പരന്തപൻ ഈ കൃപണന്നുവേണ്ടി ജീവൻ വിട്ടു. അവന്റെ വിക്രമത്തിൽ എന്റെ മക്കൾക്ക് ജയാശയുണ്ടായിരുന്നു. ശുക്രനെപ്പോലേയും, ബൃഹസ്പതിയെപ്പോലേയും ബുദ്ധിമാനായ അവനെ എങ്ങനെ കൊന്നു?

പൊൻകോപ്പണിഞ്ഞ വലിയ ചുവന്ന കുതിരകൾ, തേരിൽപ്പൂട്ടി കാറ്റുപോലെ ശസ്ത്രാതിഗങ്ങളായി പാഞ്ഞുകയറുന്ന ശക്തിയേറിയ സൈന്ധവാശ്വങ്ങൾ, പോരിൽ തളർന്നുപോയോ? ആന ശബ്ദിക്കുന്നതും, പോരിലെ ശംഖഭേരീനാദങ്ങളും ശരവർഷവും ഞാണൊലികളും, ശസ്ത്രങ്ങളുമൊക്കെ സഹിക്കുവാൻ കഴിയുന്ന ആ കുതിരകൾ, ജയത്തിന്ന് ഇച്ഛിക്കുന്നവയും, കിതയ്ക്കാതെ, തളരാതെ, അല്ലൽ ഇല്ലാത്തവയുമായ വാജികൾ, ദ്രോണന്റെ തേർ വലിക്കുമ്പോൾ തോറ്റു വീണു

പോയോ? പൊന്നിൻതേരിൽപ്പൂട്ടി ദ്രോണൻ ഭരിക്കുന്ന ആ കുതിരകൾക്ക് ആപത്തൊന്നും പറ്റിയില്ലല്ലോ.

ഹേ താതാ! പൊന്നണിഞ്ഞ ആ മുഖ്യരഥത്തിൽ അമരുന്ന ഭാരദ്വാജൻ, പോരിൽ ശൂരന്മാർക്കു ദുഃഖം നല്കുന്ന ആ ധീരൻ, പോരിൽ എന്തു ചെയ്തു? അവനിൽനിന്ന് പഠിച്ചവരെല്ലാം ലോക ധനുർദ്ധരന്മാരാണ്. ആ ബലവാനായ സത്യസന്ധൻ, ദ്രോണൻ, എന്താണ് ചെയ്തത്? വാനിൽ ഇന്ദ്രനെപ്പോലെ വമ്പനും, വില്ലാളികളിൽ മുമ്പനുമായ ആ രൗദ്രവിക്രമനെ പോരിൽ ഏതു രഥോത്തമനാണ് എതിർത്തത്? പാണ്ഡവന്മാർ ആ രുക്മരഥനെ ക്കണ്ട് പാഞ്ഞുപോയില്ലെന്നോ? ആ സംഗരത്തിൽ ദിവ്യാസ്ത്രം പ്രയോഗിക്കുന്ന ശക്തനായ ദ്രോണനെ സർവ്വസൈന്യത്തോടും, സഹോദരന്മാരോടുംകൂടിയ ധർമ്മജൻ പാഞ്ചാല്യന്മാരോടുകൂടി വന്നു വളഞ്ഞുവെന്നോ? ആ സമയത്ത് അർജ്ജുനൻ മറ്റു രഥീന്ദ്രന്മാരെ അമ്പെയ്തു തടുത്തുവോ? ആ തക്കത്തിലാണോ പാപിയായ ധൃഷ്ടദ്യുമ്നൻ ദ്രോണനെ കൊലചെയ്തത്? ആ ശക്തനെ കൊല്ലുവാൻ മറ്റാരേയും ഞാൻ കണ്ടില്ല. കിരീടി, ധൃഷ്ടദ്യുമ്നൻ ഒഴികെയുള്ളവരെയെല്ലാം കാക്കും. ആ പാപിയായ പാഞ്ചാല്യൻ, മറ്റു ശൂരന്മാരോടുകൂടി, ചേദികേകയകാരൂഷമത്സ്യാദിനൃപന്മാരോടുകൂടി എറുമ്പ് സർപ്പത്തെയെന്നപോലെ ആ കുരുമുഖ്യനെയിളക്കി. അസാദ്ധ്യക്രിയ ചെയ്ത അവനെ കൊന്നു എന്നു ഞാൻ വിചാരിക്കുന്നു.

അംഗാഖ്യാനങ്ങളോടുചേർന്ന നാലു വേദവും പഠിച്ചവനും, നദികൾക്കു കടൽ എന്നപോലെ അവയ്ക്ക് ആശ്രയമായവനും, ക്ഷാത്രവും ബ്രാഹ്മവുംകൂടി യോജിച്ചിരിക്കുന്ന പരന്തപനുമായ ആ വൃദ്ധബ്രാഹ്മണൻ എങ്ങനെ ശസ്ത്രംകൊണ്ടുള്ള കൊലയിൽപ്പെട്ടുപോയി? ഞാൻ ക്ലേശിപ്പിക്കുന്ന അവൻ, ആ അമർഷണൻ മർഷിച്ചു. അനർഹനായ അവൻ പാർത്ഥനോട് ഏറ്റു. അതിന്റെ ഫലമാണ് ഈ സംഭവം.

പാരിൽ സകല വില്ലാളികളും അവന്റെ വിദ്യയെ സേവിക്കുന്നു. ശ്രീ മോഹിച്ച സത്യസന്ധനും പുണ്യവാനുമായ അവനെ വധിക്കുന്നതാണോ? വാനിൽ ഇന്ദ്രനെപ്പോലെ സത്വഗുണാന്വിതനും, ബലാഢ്യനുമായ അവനെ തിമിംഗലത്തെ ചെറുമീൻ എന്നമാതിരി എങ്ങനെ പാർത്ഥന്മാർ കൊന്നു? കൈവേഗമുള്ളവനും, ബലവാനും, ശക്തനുമായ ശത്രുഘ്നാതിയെ എങ്ങനെ കൊന്നു? ജയകാംക്ഷിയായി അവനോടു നേരിട്ടവൻ പിന്നെ ജീവിക്കയില്ല!

ജീവിച്ചിരിക്കുന്ന ആ ദ്രോണനിൽ ഒഴിയാതെ രണ്ടു ശബ്ദങ്ങൾ കേട്ടുകൊണ്ടിരുന്നു. വേദാർത്ഥിയായവൻ ബ്രഹ്മശബ്ദം കേട്ടുകൊണ്ടിരുന്നു. വില്ലാളിയായവൻ ജ്യാനാദം കേട്ടുകൊണ്ടിരുന്നു. ദുഃഖിക്കാത്തവനും, പുരവ്യാഘ്രനും, ശ്രീമാനും, തോല്ക്കാത്ത വീരനും, മത്തേഭവിക്രമനുമായ ദ്രോണനെ കൊന്നത് സഹിക്കാൻ എങ്ങനെ കഴിയും. ദുസ്സഹവും അധൃഷ്യവുമായ ബലമുള്ള അവനെ എങ്ങനെ പുരുഷേന്ദ്രന്മാർ കാണ്കെ പോരിൽ പാർഷതൻ കൊന്നു?

ദ്രോണനെ സംരക്ഷിക്കുവാൻ കരുതി ആരൊക്കെ നിന്നിരുന്നു? ആരൊക്കെ മുമ്പിൽ പൊരുതി? ആരൊക്കെ കിട്ടാത്ത ഗതി നേടാൻ പിൻപുറം ചെന്നു? ആരാണ് വലംചക്രം കാത്തത്? ആരാണ് ഇടംചക്രം കാത്തത്? ആ വീരന്മാർ പൊരുതുമ്പോൾ ആരൊക്കെ മുമ്പിൽ നിന്നു? ആരൊക്കെ ഉടലിൽ മോഹംവിട്ട് മൃത്യുവിന്റെ നേരെ ചെന്നു? ഏതു വീരന്മാരൊക്കെക്കൂടിയാണ് ദ്രോണന്ന് ഈ പരഗതിക്ക് സഹായിച്ചത്? വൈരികളായ ക്ഷത്രിയന്മാരൊക്കെ ഭയപ്പെട്ട് ഓടിക്കളഞ്ഞില്ലെന്നോ? ആരും രക്ഷിക്കാൻ ഇല്ലാത്ത നേരംനോക്കി കൊന്നതല്ലല്ലൊ? പോരിൽ ദ്രോണൻ പേടിച്ചു തന്റെ പുറം ആരേയും കാട്ടുകയില്ല! വലിയ ആപത്തിൽപ്പോലും അവൻ ഗതികേടു കാണിക്കയില്ല. പിന്നെ എങ്ങനെ അവനെ കൊന്നു?

ആര്യൻ ചെയ്യേണ്ടത് എന്താണെന്നറിയാമോ? ആപത്തിലും ശക്തിപോലെ ചുണകാണിക്കണം! അത് ദ്രോണനിൽ ഉറച്ച കാര്യമാണ്. എന്റെ മനസ്സു മോഹിക്കുന്നു സഞ്ജയാ! കുട്ടീ, ഈ കഥ നില്ക്കട്ടെ! ബോധം വന്നതിന്നുശേഷം ഞാൻ ചോദിച്ചോളാം,' എന്നു പറഞ്ഞു ധൃതരാഷ്ട്രൻ വീണു.

**10. ധൃതരാഷ്ട്രവാക്യം – ധൃതരാഷ്ട്രൻ സഞ്ജയനോടു ചോദിക്കുന്നു. സേനാപതിയായ ദ്രോണനെ ആരൊക്കെക്കൂടി എങ്ങനെ കൊന്നു?** – വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഓരോന്നു സഞ്ജയനോടു പറഞ്ഞ് ഇണ്ടലോടുകൂടി മക്കളിൽ ജയാശകൈവിട്ടു ധൃതരാഷ്ട്രൻ വീണു. ബോധംവിട്ടു വീണ അവന്റെ മുഖത്ത് ദാസനാരിമാർ സുരഭിലമായ കുളിർജലം ബോധമുണ്ടാകുവാൻ തളിച്ചു. രാജാവ് വീണതു കണ്ട് ചുറ്റും ഭാരതനാരിമാർ ചുഴന്നുനിന്ന് രാജാവിനെ കൈത്തലങ്ങളാൽ തലോടി. നിലത്തുനിന്ന് ഈ നൃപനെ മെല്ലെ മെല്ലെയെഴുന്നേല്പിച്ച് തൊണ്ടയിടറി സ്ത്രീകൾ പീഠത്തിൽ പിടിച്ചിരുത്തി. ആസനത്തിൽ ഇരുന്നിട്ടും രാജാവിന്റെ ബോധക്കേട് നീങ്ങിയില്ല. പിന്നെ, നിശ്ചേഷ്ടനായി എഴുന്നേറ്റു നിന്നു. ചുറ്റും വീശുന്ന കാറ്റേറ്റു. മെല്ലെമെല്ലെ പ്രാപിച്ച ബോധത്തോടു കൂടി വിറച്ചുകൊണ്ട് രാജാവ് വീണ്ടും സഞ്ജയനോടു ചോദിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഉദിക്കുന്ന സൂര്യനെപ്പോലെ തേജസ്സുകൊണ്ട് ഇരുൾ നീക്കുന്നവനും, ധർമ്മജ്ഞനുമായ ദ്രോണൻ എതിർത്ത് ഏല്ക്കുമ്പോൾ ആരാണ് നിർത്തിയത്? മദിച്ച ആനയെപ്പോലെ ചൊടിച്ച് ഏല്ക്കുന്ന ശക്തിമാനെ പ്രസന്നമുഖനായിക്കണ്ട് എതിരാളിയായ ആനത്തലവൻ പിടിയാനയ്ക്കുവേണ്ടി ശത്രുക്കളായ ആനക്കുറ്റന്മാർക്കുപോലും ജയിക്കുവാൻ കഴിയാത്തവിധം വീരനായ ആ പുരുഷൻ അനവധിപേരെ കൊന്നുവീഴ്ത്തി. ഏവൻ തനിച്ച് ദുര്യോധനബലത്തെ നോട്ടത്താൽ കൊല്ലുമോ ആ ദാന്തനായ മാന്യനെ പോരിൽ തടുത്ത ആ ശൂരൻ ആരായിരുന്നു? അധൃഷ്യനായ വില്ലാളിയും ആഹവത്തിൽ വീഴ്ചപറ്റാത്തവനുമായ കൗന്തേയരാജാവിനെ എതിർത്തേറ്റ എന്റെ കൂട്ടർ ആരാണ്?

ശക്തിയായി പോരിൽ എതിർത്ത് ദ്രോണനോടേറ്റു പാഞ്ഞ് ശത്രുക്കളിൽ കടുംകൈ ചെയ്യുന്നവനായ മഹാബലനും, മഹാകായനും, മഹാവില്ലാളിയും, ആയിരം ആനയുടെ ശക്തിയുള്ളവനും, മഹാനുമായ ആ ഭീമൻ വന്നടുത്തപ്പോൾ ചെന്നേറ്റ ശൂരന്മാർ ആരാണ്. കാറ്റിനൊക്കുന്ന മഹാവീര്യമുള്ള അവർ ആ തേരിന്നടുത്തെത്തിയപ്പോൾ പർജ്ജന്യംപോലെ ബീഭത്സു കടുത്ത ഇടിവാൾപോലെയുള്ള ശരങ്ങൾ, ശക്രൻ മേഘവർഷം എന്നവിധം ശരവർഷം തൂകി. തലനേമിസ്വരത്താൽ ദിക്കുകൾ മുഴുവൻ മുഴങ്ങുമാറ് ശബ്ദമുണ്ടാക്കി. വില്ലാകുന്ന മിന്നലോടുകൂടി, ഘോരമായ തേർക്കൂട്ടമാകുന്ന മുകിലോടു ചേർന്ന്, നേമിധ്വനിയാകുന്ന ഘനനാദത്തോടെ, അമ്പുകൾ ഇരമ്പി. മനോഹരാകാരനായി രോഷകല്പിതമേഘാഢ്യനായി, മനോവേഗത്തോടെ എത്തി. മർമ്മം പിളർക്കുന്നവിധം അമ്പെയ്തു രക്തവർഷം ചൊരിഞ്ഞ് ദിക്കുമുഴുവൻ നനച്ച്, ഉഗ്രനും, അന്തകസന്നിഭനും, ഭീമാരവത്തോടുകൂടിയവനും, ദുര്യോധനാദികളെ യുദ്ധത്തിൽ കഴുച്ചിറകുവെച്ച കൂർത്ത ശരംകൊണ്ട് എയ്യുന്നവനുമായ ഗാണ്ഡീവി ശരമാരി വർഷിച്ചില്ലേ? നിങ്ങളുടെ ഉള്ള് അപ്പോൾ എങ്ങനെയായി?

അമ്പുകൊണ്ട് ആകാശം നിറച്ച് മർക്കടധ്വജനായ അർജ്ജുനൻ വന്നെത്തുമ്പോൾ അവനെക്കണ്ട് എന്റെ കൂട്ടർ എങ്ങനെയാണ് ചിന്തിച്ചത്? ഗാണ്ഡീവശബ്ദം കേട്ട് എന്റെ ബലം നശിച്ചില്ലല്ലോ? നിങ്ങളിൽ ഭീഷണമായി പോരിൽ അർജ്ജുനൻ ഏറ്റപ്പോൾ നിങ്ങളുടെ പ്രാണൻ കളഞ്ഞില്ലല്ലോ? കാറിന്റെ കൂട്ടം കാറ്റുതട്ടുമ്പോൾ, ശരങ്ങളാകുന്ന കാട് വിരിച്ചപ്പോൾ ഗാണ്ഡീവചാപനെ പോരിൽ താങ്ങാൻ തക്കവൻ ഏതൊരുത്തനാണ്? പടത്തലയ്ക്കൽ അർജ്ജുനന്റെ പേർ കേട്ടാൽ മതി, സേന ചിന്നിപ്പോകും. സേനാജനം വിറയ്ക്കുമ്പോൾ, വീരന്മാർ ഭയപ്പെടുമ്പോൾ ആരെല്ലാം ദ്രോണനെ വിട്ടില്ല? ഏതു വിഡ്ഢികളൊക്കെ

യാണ് ഓടിയത്? ആരൊക്കെ ശരീരം തൃണവൽഗണിച്ച് അമാനുഷനായ അർജ്ജുനനോടു പോരാടി? ശ്വേതാശ്വന്റെ ശക്തിയെ ഒട്ടും താങ്ങുവാൻ ശക്തരല്ല എന്റെ ആൾക്കാർ. മഴക്കാറിന്റെ ആരവംപോലെ ഗാണ്ഡീവത്തിന്റെ ഘോഷവും, വിഷ്വക്സേനൻ തേർതെളിക്കുവാനും, അർജ്ജുനൻ പോരാടാനും! ദേവാസുരന്മാർക്കുപോലും ആ തേർ ജയിക്കുവാൻ സാദ്ധ്യമല്ല. യുവാവും ശൂരനും സുഭഗനും അഴകേറിയവനുമായ പാണ്ഡവൻ മേധാവിയും നിപുണനും ധീമാനും യുദ്ധത്തിൽ സത്യവിക്രമനുമാണ്. പടയൊക്കെ മുഴങ്ങുന്നവിധം ഏറ്റവും ഉച്ചത്തിൽ ആർത്ത് ആ നകുലൻ ദ്രോണനോടേറ്റപ്പോൾ എതിർത്ത ശൂരന്മാർ ആരൊക്കെയാണ്?

ശത്രുസംഹാരകൃത്താകുന്ന ആ ശ്വേതാശ്വനായ സഹദേവൻ ആശീവിഷംപോലെ തടുത്തപ്പോൾ ചെന്ന് ഏറ്റവർ ആരൊക്കെയാണ്?

സൗവീരരാജാവിന്റെ വലിയ പടയെ ഉടച്ചവനും സർവ്വാംഗരമ്യയായ ഭോജകന്യകയെ ഭാര്യയാക്കിയവനും ധൃതി, സത്യം, ശൗര്യം, കേവലമായ ബ്രഹ്മചര്യം ഇവയെല്ലാം പുരുഷേന്ദ്രനായ സാത്യകിയിൽ നിത്യങ്ങളാണ്. ബലവാനും, സത്യകർമ്മാവും, ഉത്സാഹിയും, അപരാജിതനും, പോരിൽ വാസുദേവസമനും, വാസുദേവന്റെ സോദരനും, ധനഞ്ജയന്റെ ഉപദേശത്താൽ വില്ലിലും അമ്പിലും മുന്തിയവനും, അസ്ത്രത്തിൽ പാർത്ഥതുല്യനുമായ സാത്യകിയെ ദ്രോണനിൽനിന്നു തടഞ്ഞവൻ ആരാണ്?

വീരനായ വൃഷ്ണിപ്രവരനും, വില്ലാളികളിൽ മഹാശൂരനും, അസ്ത്രത്തിൽ രാമനു തുല്യനും, വീര്യം, കീർത്തി, സത്യം, ശൗര്യം, ധൃതി, മതി, ബ്രഹ്മചര്യം, അസ്ത്രം എന്നിവയെല്ലാം വിഷ്ണുവിൽ ത്രൈലോക്യമെന്നപോലെ സാത്വതങ്കൽ വർത്തിക്കുന്നു. ഇപ്രകാരം ഗുണം തികഞ്ഞവനും, ദേവന്മാർക്കുപോലും അസഹ്യനും, മഹാവില്ലാളിയുമായ സാത്യകിയെ പോരിൽ തടുത്തവൻ ആരാണ്?

പാഞ്ചാലവീരപ്രവരനും ഉന്നതമായ നിലയിൽ അഭിജനമാന്യനുമായ ഉത്തമൗജസ്സിനെ ഏതൊരുത്തനാണ് തടുത്തത്? അവൻ അർജ്ജുനന്നു പ്രിയംചെയ്ത് എനിക്ക് അനർത്ഥംചെയ്യുന്നതിൽ സമർത്ഥനാണ്. യമവൈശ്രവണാദിത്യമഹേന്ദ്രവരുണാഭനാണ്; മഹാരഥൻ എന്ന പേരുള്ളവനുമാണ്. അവൻ പോരിൽ ദ്രോണനോടേറ്റപ്പോൾ ആരാണ് തടുത്തത്! തനിച്ച് ചേദിനാട്ടുകാരെ ഉപേക്ഷിച്ചും പാർത്ഥനോടുകൂടിച്ചേർന്ന ധൃഷ്ടകേതു ഏല്ക്കുമ്പോൾ ആരാണ് തടുത്തു നിർത്തിയത്? വീരനും, വിക്രാന്തനുമായ രാജപുത്രനെ ഗിരിദ്വാരത്തുവെച്ചു കൊന്നവനായ കേതുമാനെ ദ്രോണനിൽനിന്നു തടഞ്ഞത് ആരാണ്?

സ്ത്രീയുടേയും, പുരുഷന്റേയും ഗുണദോഷം കണ്ടവനായ നരാഗ്ര്യനും, പോരിൽ ബുദ്ധി മടുക്കാത്തവനും, യജ്ഞസേനപുത്രനുമായ ശിഖണ്ഡിയെ, മഹാത്മാവായ ഭീഷ്മന്റെ മരണത്തിന്ന് ഹേതുവായ ആ വീരനെ ദ്രോണനിൽനിന്നു തടഞ്ഞവൻ ആരാണ്?

വൃഷ്ണിപ്രവരനും, ശൂരനും, വില്ലാളികളിൽ മുമ്പനുമായ മാധവനിൽ പാർത്ഥനേക്കാൾ ഗുണം കവിയുന്നുണ്ട്. നിത്യവും അവനിൽ അസ്ത്രങ്ങളും, സത്യവും, ബ്രഹ്മചര്യവും സ്ഥിതിചെയ്യുന്നു. വീര്യത്തിൽ അങ്ങനെയുള്ള കൃഷ്ണന്ന് തുല്യനും, ശക്തിയിൽ അർജ്ജുനന്ന് തുല്യനും, തേജസ്സാൽ അർക്കതുല്യനും, ബുദ്ധികൊണ്ട് വ്യാഴതുല്യനും, വായ് തുറന്ന അന്തകനൊത്തവനുമായ അഭിമന്യു ദ്രോണന്റെ നേരെ ചെന്നപ്പോൾ തടുത്ത ശൂരന്മാരാരാണ്?

തരുണനും, തരുണപ്രജ്ഞനുമായ സൗഭദ്രൻ വൈരിനാശനനാണ്. അവൻ ദ്രോണന്റെനേരെ ചെല്ലുമ്പോൾ നിങ്ങളുടെ മാനസം ഏതുമട്ടിലായി? പാഞ്ചാലീപുത്രന്മാർ, സമുദ്രത്തിന്റെ നേർക്ക് പുഴകൾ എന്നപോലെ ദ്രോണന്റെ നേരിട്ടു ചെല്ലുമ്പോൾ ഏതു ശൂരന്മാരാണ് തടുത്തത്?

പന്ത്രണ്ടുവർഷം ആ കിടാങ്ങൾ കളികൂടാതെ അസ്ത്രത്തിന്നുവേണ്ടി ഭീഷ്മന്റെ സമീപത്തു പാർത്തു. പ്രശസ്തമായ ബ്രഹ്മചര്യാവ്രതം അനുഷ്ഠിച്ചു. ക്ഷത്രഞ്ജയൻ, ക്ഷത്രദേവൻ, മാനദൻ, ക്ഷത്രവർമ്മൻ എന്നീ ധൃഷ്ടദ്യുമ്നപുത്രന്മാരെ ആരാണ് ദ്രോണനിൽനിന്നു തടഞ്ഞത്?

നൂറുപേരേക്കാൾ മെച്ചമായി പോരിൽ വൃഷ്ണികൾ ഓർക്കുന്നവനായ ചേകിതാനനെ ദ്രോണനിൽനിന്ന് തടുത്തവൻ ആരാണ്? കേകയഭ്രാതാക്കൾ അഞ്ചുപേർ സത്യവിക്രമരായ ധാർമ്മികരാണ്. ഇന്ദ്രഗോപനിറമുള്ളവരും, ശോണവർണ്ണമായ ആയുധവും, ധ്വജവുമുള്ളവരാണ്. വീരന്മാരായ അവർ ചെറിയമ്മയുടെ മക്കളാണ്. പാണ്ഡവന്മാർക്ക് ജയം അർത്ഥിക്കുന്നവരുമാണ്. ദ്രോണഹിംസയ്ക്കുവേണ്ടി ഏറ്റ അവരെ ഏത് വീരന്മാരാണ് തടുത്തത്?

ഏതൊരു ഭടാഗ്രിമനെ വാരണാവതത്തിൽവെച്ച് പോരാടി ആറുമാസം ചൊടിച്ചു ശ്രമിച്ചിട്ടും കൊല്ലാൻ കഴിഞ്ഞില്ല. ആ വില്ലാളിവീരനായ സത്യസന്ധനെ, ബലവാനായ ശൂരനെ, യുയുത്സുവിനെ, ദ്രോണനിൽനിന്ന് തടുത്തത് ആരാണ്?

കാശിയിൽവെച്ച് കാശിരാജപുത്രനായ രഥിവീരനെ, യുദ്ധത്തിൽ, സ്ത്രീകാമിയാകയാൽ ഒളിയമ്പെയ്തു കൊന്ന വീരനും, പാർത്ഥന്റെ മന്ത്രിയും, ദുര്യോധനന്ന് ആപത്തുണ്ടാക്കിയവനും, ദ്രോണഹിംസയ്ക്ക് സൃഷ്ടിക്കപ്പെട്ടവനും, യോധന്മാരെ നേരിൽ ഉടച്ച് എങ്ങും എരിക്കുന്നവനുമായ ധൃഷ്ടദ്യുമ്നനെ ദ്രോണന്റെ നേർക്ക് ചെല്ലുമ്പോൾ ഏതു ശൂരന്മാരാണ് തടുത്തത്?

ദ്രുപദന്റെ മടിയിൽ വളർന്ന അസ്ത്രവിത്തും, ശസ്ത്രഗുപ്തനുമായ ശിഖണ്ഡിയെ ദ്രോണനിൽനിന്ന് തടഞ്ഞവൻ ഏതു വീരനാണ്?

ഈ ലോകം മുഴുവൻ തോലുപോലെ ചുറ്റും വലുതായ രഥഘോഷംകൊണ്ട് വ്യാപ്തിപ്പെടുത്തിയവനും, അരിഘാതിയും, മഹാരഥനും, പത്ത് അശ്വമേധം വളരെ അന്നപാനത്തോടും, ദക്ഷിണയോടും കൂടി നിർവ്വിഘ്നമായിച്ചെയ്ത് നാട്ടുകാരെ മക്കളെപ്പോലെ കാത്തുരക്ഷിച്ചവനും, ഗംഗാപ്രവാഹത്തിൽ എത്ര മണൽ കാണുമോ, യജ്ഞത്തിൽ അത്രവളരെ ഗോദാനംചെയ്ത ഔശീനരന്റെ പുത്രൻ വാണു. അവന്റെ ഈ യജ്ഞത്തെപ്പറ്റി ദേവകൾ സ്തുതിച്ചു. 'പണ്ടുള്ളവരും, ഇനി പിറക്കുന്നവരും, ഇങ്ങനെ ഒരു മഹൽക്കർമ്മം ചെയ്യുകയില്ല' എന്ന് പാടിപ്പുകഴ്ത്തുന്നുണ്ട്. ആ രാജാവിനെ പുകഴ്ത്തി ദേവകൾ ഉൽഘോഷിച്ചു. രണ്ടാമത് ആ രാജാവിന്നു തുല്യമായ കർമ്മം ചെയ്തവരായി മൂന്നുലോകത്തിലും ഔശീനരനായ ശൈബ്യനൊഴികെ ആരും ഉണ്ടായില്ല. അവന്റെ മാർഗ്ഗത്തിൽ ലോകം വാഴുന്ന മാനുഷരാരും പോവുകയില്ല. ആ ശൈബ്യന്റെ പുത്രൻ എത്തുമ്പോൾ ആരാണ് തടുത്തേറ്റത്?

ശത്രുജിത്തായ മത്സ്യവിരാടന്റെ സേനയെ ദ്രോണന്റെ നേർക്കടുക്കുമ്പോൾ തടുത്ത വീരന്മാരാരാണ്? ഭീമനിൽനിന്നു ജനിച്ചവനും, മഹാബലപരാക്രമനും, മായാവിയും, രാക്ഷസനുമായ ആ വീരനിൽ എനിക്കു വളരെ ഭയമുണ്ട്. പാർത്ഥന്മാർക്ക് ജയം ഇച്ഛിക്കുന്നവനും, എന്റെ മക്കൾക്കു കണ്ടകനും, കൂറ്റനുമായ ഘടോൽക്കചനെ ദ്രോണനിൽനിന്നു തടുത്തുനിർത്തിയവൻ ഏതവനാണ്?

ഇവരും മറ്റുപലരും ആർക്കുവേണ്ടിയാണ് സഞ്ജയാ, പോരിൽ പ്രാണൻകളഞ്ഞും സന്നദ്ധരായി നില്ക്കുന്നത്? എന്നിട്ടും എന്താണ് ജയിക്കാഞ്ഞത്?

ആർക്കാണോ പുരുഷവ്യാഘ്രനായ ശാർങ്ഗി കേവലം ആശ്രയമായി നില്ക്കുന്നത്, ഹിതാർത്ഥികളായ ആ പാണ്ഡവർക്ക് എങ്ങനെ പോരിൽ തോൽവിപറ്റും? ലോകർക്കൊക്കെ ഗുരുവും, പരലോകത്തിന്നു നാഥനും, സനാതനനുമായ നാരായണൻ പോരിൽ നാഥനാണ്. ആ ദിവ്യൻ മർത്ത്യർക്കെല്ലാം ഈശ്വരനുമാണ്. അവന്റെ ദിവ്യ കർമ്മങ്ങൾ മനീഷികൾ പുക

ഴ്ത്തുന്നു. ഭക്തിയോടെ ഞാൻ അവയെ ആത്മസ്ഥൈര്യത്തിന്നായി പറയാം."

**11. ധൃതരാഷ്ട്രവിലാപം - ധൃതരാഷ്ട്രൻ കൃഷ്ണന്റെ മാഹാത്മ്യത്തെ വർണ്ണിക്കുന്നു** - ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ, കൃഷ്ണന്റെ ദിവ്യമായ കർമ്മങ്ങൾ നീ കേൾക്കുക. ഗോവിന്ദൻ ചെയ്ത ഈ കർമ്മങ്ങൾ ഒരാൾക്കും ചെയ്യുവാൻ സാദ്ധ്യമല്ല. ഗോകുലത്തിൽ വളർന്നകാലത്ത് മഹാത്മാവായ ഈ കുട്ടി കയ്യൂക്കുകൊണ്ടു മൂന്നു ലോകത്തിലും പ്രസിദ്ധി സമ്പാദിച്ചവനാണ്.

ഉച്ചൈശ്രവസ്സുപോലെ ശക്തിമാനും, കൊടുങ്കാറ്റുപോലെ വേഗതയുള്ളവനുമായ യമുനാരണ്യത്തിലെ അശ്വരാജനെ ഇവൻ കൊന്നു. ഗോക്കൾക്ക് മൃത്യു എന്നപോലെ കാളയുടെ രൂപത്തിൽ ഘോരക്രിയനായി വന്ന ദാനവനെ ബാലനായ കൃഷ്ണൻ കൈകൊണ്ട് കൊന്നു. പ്രലംബനേയും, നരകനേയും, ജംഭനേയും, പീഠദൈത്യനേയും, സുരാഭനായ മുരനേയും ഈ പുഷ്കരേക്ഷണൻ കൊന്നുകളഞ്ഞു. ജരാസന്ധൻ കാത്തുകൊണ്ടിരുന്ന മഹാതേജസ്വിയായ കംസനെ പോരിൽ കൃഷ്ണൻ വിക്രമത്താൽ കൂട്ടരോടുകൂടി വീഴ്ത്തി. അക്ഷൗഹിണിക്ക് അധിപതിയായ സുധാമാവ് രണോദ്ധതനായി. ഭോജരാജാവിന്റെ മദ്ധ്യസ്ഥനായി, വീരനായ കംസന്റെ അനുജനും ശക്തനുമായ ശൂരസേനനെ ശത്രുവിനാശനനായ കൃഷ്ണൻ ബലദേവനോടുകൂടിച്ചെന്ന് കൊന്നുകളഞ്ഞു. അപ്രകാരംതന്നെ കോപിഷ്ഠനായ ദുർവ്വാസാവുമഹർഷിയെ ഭാര്യയോടൊപ്പം സേവിച്ചു. അവൻ വരംനല്കി.

വീരനായ ഗാന്ധാരരാജാവിന്റെ മകളെ സ്വയംവരത്തിൽ രാജാക്കന്മാരെയൊക്കെജയിച്ചിട്ട് പുഷ്കരേക്ഷണൻ ഹരിച്ചു. അതിൽ പൊറുക്കാത്ത രാജാക്കന്മാർ നല്ല അശ്വങ്ങൾ എന്നപോലെ കുതിച്ചു വന്ന് വിവാഹതേരിന്നുനേരെ എതിർത്തു. അവരെല്ലാം ചമ്മട്ടികൊണ്ട് പ്രഹരം വാങ്ങുകയുംചെയ്തു.

ഉപായത്താൽ മാധവൻ ജരാസന്ധനെ ഭീമനെക്കൊണ്ടു കൊല്ലിച്ചു. ഒരു സമ്പൂർണ്ണ അക്ഷൗഹിണി അവന്റെ കൈവശമുണ്ടായിട്ടും യുദ്ധംകൂടാതെതന്നെ കൃഷ്ണൻ സൂത്രത്തിൽ അവനെ വധിപ്പിച്ചു.

രാജസേനേശ്വരനും, വീര്യമേറിയവനുമായ ചേദിരാജാവിനെ ബലവാനായ കൃഷ്ണൻ അഗ്രപൂജവഴക്കിൽ പശുവിനെ കൊല്ലുന്നവിധം കൊന്നു.

ശാലൻ കാക്കുന്നതും ആകാശത്തു നില്ക്കുന്നതുമായ ഭൗമം എന്ന ദൈത്യപട്ടണം വിക്രമിച്ച് കടൽക്കുണ്ടിൽ മാധവൻ വീഴ്ത്തി.

അംഗവംഗകലിംഗന്മാരും, കാശികോസലമാഗധന്മാരും വാത്സ്യഗാർഗ്ഗ്യകരൂഷന്മാരും, പൗണ്ഡ്രന്മാരും തകർന്നു തരിപ്പണമായി.

അവന്ത്യന്മാർ, ദാക്ഷിണാത്യർ, പാർവ്വതീയർ, ദശേരകർ, കാശ്മീരർ, ശൗരസികർ, മുൽഗലന്മാർ, പിശാചർ, കാംബോജന്മാർ, വാടധാനന്മാർ, ചോളന്മാർ, പാണ്ഡ്യന്മാർ, ത്രിഗർത്തന്മാർ, മാളവന്മാർ, ഭരതന്മാർ ഇവരൊക്കെ ജയിക്കുവാൻ വിഷമമുള്ളവരാണ്. അവരേയും നാനാദേശങ്ങളിൽനിന്ന് വന്നവരായ ഖസന്മാർ, ശകന്മാർ എന്നിവരേയും, യവനന്മാരേയും പുണ്ഡരീകാക്ഷനായ കൃഷ്ണൻ ജയിച്ചു.

യാദോഗണങ്ങളുള്ള കടലിൽകടന്ന് യുദ്ധത്തിൽ ജലവാസിയായ വരുണനെ പിൻതിരിപ്പിച്ചു. പാതാളവാസിയായ പഞ്ചജനനെ സംഗരത്തിൽ കൊന്നു. ഹൃഷീകേശൻ പാഞ്ചജന്യം എന്ന ദിവ്യമായ ശംഖു നേടി. ഖാണ്ഡവത്തിൽ പാർത്ഥനോടുകൂടി വഹ്നിയെ സന്തോഷിപ്പിച്ച് ആഗ്നേയാസ്ത്രവും, കടുത്ത ചക്രവും ആ മഹാബലൻ കൈക്കലാക്കി. ഗരുഡന്റെ പുറത്തുകയറി അമരാവതി ത്രസിപ്പിച്ചു. ഇന്ദ്രഗൃഹത്തിൽനിന്നു പാരിജാതം ഇങ്ങോട്ട് ബലമായി കൊണ്ടുപോന്നു. അതും കൃഷ്ണന്റെ വിക്രമം അറിഞ്ഞ ഇന്ദ്രൻ പൊറുത്തു. കൃഷ്ണൻ ജയിക്കാത്ത രാജാക്കന്മാരെ ആരേയും ഞാൻ കേട്ടിട്ടില്ല. സഞ്ജയാ! ആശ്ചര്യംതന്നെയാണ് അന്ന് എന്റെ സഭയിൽ കൃഷ്ണൻ കാണിച്ചത്. അപ്രകാരം അത്ഭുതം കാണിക്കുവാൻ പങ്കജാക്ഷനല്ലാതെ മറ്റാർക്കു കഴിയും? അതുകൊണ്ട് ഞാൻ സ്വാമിയായ കൃഷ്ണനെ ശരണംപ്രാപിച്ച് കാണുകയുണ്ടായി. ആഗമത്തിൽ കണ്ടതുപോലെ ആ കാഴ്ച എനിക്കറിയാം. വിക്രമിയും ബുദ്ധിമാനുമായ ഹൃഷീകേശന്റെ കർമ്മത്തെക്കുറിച്ചു പറഞ്ഞാൽ വല്ല അവസാനവുമുണ്ടോ?

അപ്രകാരംതന്നെ ഗദൻ, സാംബൻ, പ്രദ്യുമ്നൻ, വിദൂരഥൻ, അഗാവഹൻ, അനിരുദ്ധൻ, സാരണൻ, ചാരുദേഷ്ണൻ, ഉന്മുകൻ, നിശാഠൻ പിന്നെ വീര്യവാനായ ബഭ്രു, ഭില്ലി, പൃഥ, ശമീകൻ, അരിമേജയൻ ഇവരും മറ്റു പലരും വീരന്മാരായ വൃഷ്ണിപുംഗവന്മാരാണ്. ഇവരും പാണ്ഡവന്മാരുടെ പോരിൽ ചേർന്നേക്കും. അല്ലയോ സഞ്ജയാ! വൃഷ്ണിവീരനായ ആ മഹാത്മാവ്, വാസുദേവൻ, വിളിച്ചാൽ പിന്നെ കാര്യങ്ങളൊക്കെ സംശയത്തിലാകുമെന്നാണ് എന്റെ അഭിപ്രായം. വീരനും, നാഗായുതബലനും, കൈലാസശിഖരപ്രഭനുമായ ഹലായുധനൻ കൃഷ്ണൻ നില്ക്കുന്ന ഭാഗത്താണ്. ലോകർക്കൊക്കെ പിതാവായി കൃഷ്ണൻ വാഴ്ത്തുന്ന കേശവൻ, പാണ്ഡവർക്കായി പൊരുതും. പാണ്ഡവന്മാർക്കുവേണ്ടി അവൻ സന്നദ്ധനായാൽ അവന്നു തക്കതായ എതിർഭടനായി ആരും ഉണ്ടാവുകയില്ല. പാണ്ഡുക്കളെ കുരുഭടന്മാർ എല്ലാവരുംകൂടി ജയിച്ചാൽ അവർക്കുവേണ്ടി വാർഷ്ണേയൻ ഉത്തമമായ ആയുധമെടുക്കും. ആ നരവ്യാഘ്രൻ പിന്നെ മന്നവന്മാരെയൊക്കെ വധിച്ചതിന്നു ശേഷം കുരുക്കളെ കൊന്ന് കുന്തിക്ക് രാജ്യം ആ മഹാഭുജൻ നല്കും.

തേർ നടത്താൻ ഹൃഷീകേശൻ, പോരാടാൻ ധനഞ്ജയൻ. ആ തേരിന്ന് എതിർനില്ക്കുവാൻ ഏതു തേരാളിയുണ്ട്! ഏതു ഉപായം ചിന്തിച്ചാലും കൗരവന്മാർക്ക് ജയത്തിന്ന് ഒരു മാർഗ്ഗവും ഞാൻ കാണുന്നില്ല. അതുകൊണ്ട് സഞ്ജയാ! ഭവാൻ യുദ്ധം ഉണ്ടായവിധം പറയുക!

കൃഷ്ണൻ അർജ്ജുനന്ന് ആത്മാവാണ്. കൃഷ്ണന്ന് ആത്മാവാണ് ഫൽഗുനൻ. അർജ്ജുനന്ന് നിത്യവും ജയമുണ്ടായാൽ കീർത്തി കൃഷ്ണനാണ്. ലോകത്തിലെവിടെയായാലും ബീഭത്സുവിന്ന് തോൽവിയെന്നതില്ല. കൃഷ്ണനാണെങ്കിൽ സകല സൽഗുണങ്ങളും ഒത്തവനുമാണ്.

ദുര്യോധനൻ അവന്റെ മൗഢ്യത്താൽ കൃഷ്ണനെ അറിയുന്നില്ല. ദൈവയോഗത്താൽ വിമൂഢനായ അവൻ മൃത്യുപാശത്തോട് ഏറ്റവനാണ്. ദാശാർഹനായ കൃഷ്ണനേയും, പാണ്ഡവനായ ജിഷ്ണുവേയും അവൻ അറിയുന്നില്ല. അവർ നരനാരായണലഷിമാരാണ്. ഒരേയൊരാത്മാക്കളായ ഇവർ രണ്ടു രൂപത്തിൽ നില്ക്കുന്നവരാണ്. മനുഷ്യർക്കു കാഴ്ചയ്ക്കുമാത്രം അങ്ങനെ രണ്ടു രൂപത്തിൽ നില്ക്കുകയാണ്. ഈ ദുർദ്ധർഷന്മാർ യുദ്ധം ചെയ്യണമെന്നില്ല. അവർ മനസ്സിൽ കരുതിയാൽ മതി നമ്മുടെ സൈന്യം വധിക്കപ്പെടുവാൻ. അവരുടെ ഇച്ഛമാത്രം മതി ജയിക്കാൻ. എന്നാൽ മർത്ത്യത്വം പൂണ്ടതുകൊണ്ട് അങ്ങനെ ചെയ്യാതിരിക്കയാണ്.

യുഗത്തിനുള്ള മാറ്റം ലോലചിത്തന്മാർക്ക് മോഹനംതന്നെ! ഹേ, വത്സാ! ഭീഷ്മന്റേയും ദ്രോണന്റേയും മരണം അത്ഭുതം തന്നെ! ബ്രഹ്മചര്യംകൊണ്ടോ, സ്വാദ്ധ്യായംകൊണ്ടോ, ക്രിയകൊണ്ടോ, ശസ്ത്രശക്തികൊണ്ടോ ചാകാതിരിക്കുവാൻ കഴിയുകയില്ല. ലോകമാനിതരായ വീരശസ്ത്രജ്ഞന്മാർ ഏറ്റവും ദുർമ്മദന്മാരാണ്. അങ്ങനെയുള്ള ഭീഷ്മദ്രോണന്മാർ മരിച്ചിട്ടും ഞാൻ ജീവിച്ചിരിക്കുകയല്ലേ സഞ്ജയാ ചെയ്യുന്നത്?

പണ്ട് ധർമ്മപുത്രന്റെ സമ്പത്തു കണ്ട് നമ്മൾ അസൂയപ്പെട്ടു. ഇന്ന് ഭീഷ്മദ്രോണന്മാർ മരിച്ചതു കണ്ട് ഞാൻ അനുശോചിക്കുന്നു! ഞാൻ കാരണം കൗരവന്മാരിൽ ഈ നാശമൊക്കെ വന്നു

കൂടി. സൂതാ, പക്വമായവനെ വധിക്കുവാൻ ആയുധം വെറും പുൽക്കൊടി മതി. അന്തമറ്റ ഈ ഐശ്വര്യം യുധിഷ്ഠിരൻ നേടിയതാണ്. ഇപ്പോൾ അവന്റെ കോപംകൊണ്ടല്ലേ ഭീഷ്മദ്രോണന്മാർ മരിച്ചത്! അവൻ പ്രകൃതിയാൽ ധർമ്മം നേടി. എന്റെ കൂട്ടർക്ക് ധർമ്മമേയില്ല. ക്രൂരനായ കാലൻ സർവ്വക്ഷയത്തിന്നും തെറ്റാതെ നില്ക്കുകയാണ്. കാര്യങ്ങൾ ധീരന്മാരായ വീരന്മാർ ഒരുമാതിരിയൊക്കെ നോക്കുന്നുണ്ടെങ്കിലും അതൊക്കെ ദൈവത്താൽ മറ്റു മാതിരിയായി ഭവിക്കുന്നു എന്നാണ് എന്റെ അഭിപ്രായം. ഒഴിവാക്കുവാൻവയ്യാത്ത കഷ്ടപ്പാടാണു പിണഞ്ഞത്. ഇവയോരോന്നും തടുക്കുവാൻ ആർക്ക് കഴിയും? അതുകൊണ്ട് ഹേ, സഞ്ജയാ! ഭവാൻ നടന്നവിധം എല്ലാം വിസ്തരിച്ച് പറയൂ! ഞാൻ കേൾക്കട്ടെ!"

**12. ദ്രോണപ്രതിജ്ഞ - ദുര്യോധനന്ന് ദ്രോണന്റെ വരദാനം, ധർമ്മപുത്രനെ ജീവനോടെ പിടിച്ചുകൊടുക്കുവാൻ** - സഞ്ജയൻ പറഞ്ഞു: "ഹേ, രാജാവേ, ഞാൻ എല്ലാം പറയാം. നേരിട്ടു കണ്ടതാണ് ഞാൻ ദ്രോണന്റെ പതനം. പാണ്ഡുസൃഞ്ജയർ വീഴ്ത്തിയ ദ്രോണന്റെ വീഴ്ചയെപ്പറ്റി ഞാൻ വിവരിച്ചുപറയാം.

സേനാധിപത്യം കിട്ടിയതിന്നുശേഷം പ്രതാപവാനായ ഭാരദ്വാജൻ സൈന്യങ്ങളുടെയൊക്കെ നടുവിൽവെച്ച് ഭവാന്റെ പുത്രനോട് പറഞ്ഞു: 'കൗരവർഷഭനായ ഗംഗാപുത്രന്നുശേഷം, എന്നെ സേനാപതിയാക്കി രാജാവേ, നീ എന്നെ സല്ക്കരിച്ചു. ആ കർമ്മത്തിന്നു തക്കഫലം ഹേ ഭാരതാ! ഭവാൻ കൈക്കൊണ്ടാലും! ഹേ, രാജാവേ, ഭവാന് ഞാൻ എന്തിഷ്ടമാണ് ചെയ്യേണ്ടത്? ഭവാൻ പറഞ്ഞാലും! യഥേഷ്ടം ഭവാൻ വരിച്ചാലും!'

ഇതു കേട്ട് ദുര്യോധനരാജാവ് കർണ്ണന്റേയും ദുശ്ശാസനന്റേയും അഭിപ്രായം അറിഞ്ഞ്, ജയശാലിയും, ദുരാധർഷനുമായ ആചാര്യനോട് പറഞ്ഞു: 'എനിക്കു വരം തരുവാൻ ഭവാൻ ഒരുക്കമാണെന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു. എന്നാൽ ഭവാൻ യുധിഷ്ഠിരനെ ജീവനോടെ പിടിച്ച് എന്റെ അടുക്കലേക്ക് എത്തിച്ചുതരണം. അതാണ് എനിക്കു വേണ്ട വരം' ഇതു കേട്ടപ്പോൾ കുരുക്കളുടെ ആചാര്യനായ സൈന്യാധിപൻ, സൈന്യങ്ങളൊക്കെ ഹർഷിക്കുന്നവിധം ഇപ്രകാരം പറഞ്ഞു: 'ഹേ ദുര്യോധനാ, നീ ധന്യനായ യുധിഷ്ഠിരനെ പിടിക്കുവാനാണല്ലോ ആഗ്രഹിക്കുന്നത്. നീ അവന്റെ വധത്തിന്ന് ആഗ്രഹിക്കുന്നില്ലെന്ന് അതിൽനിന്നും വ്യക്തമാകുന്നു. എന്തുകൊണ്ട് നീ അവന്റെ വധത്തിന്ന് വരം ചോദിച്ചില്ല. ഹേ ദുര്യോധനാ, നീ നിന്റെ മന്ത്രികളുമായി ആലോചിച്ചു തീരുമാനിച്ചതായിരിക്കും ഈ കാര്യം. അല്ലെങ്കിൽ ധർമ്മരാജാവിന്ന് ഒരാളും ശത്രുവില്ല. നീയും അദ്ദേഹം ജീവിക്കുവാൻ ഇച്ഛിക്കുകയാണ്. നീ കുലത്തെ രക്ഷിക്കുകയാണ്. അല്ലെങ്കിൽ പാണ്ഡവന്മാരെ പോരിൽ ജയിച്ചതിന്നുശേഷം അവർക്കു രാജ്യം ദാനംചെയ്തു സഹോദരസ്നേഹം പുലർത്തുവാൻ ഇച്ഛിക്കുകയാകാം. ധന്യനായ കുന്തീപുത്രന്ന് ചേർന്നതുതന്നെയാണ് അജാതശത്രു എന്ന നാമം. ഭവാൻ സ്നേഹിക്കുകയാൽ അത് അർത്ഥവത്തായി.' ദ്രോണൻ ഇപ്രകാരം പറഞ്ഞപ്പോൾ ഭവാന്റെ പുത്രന്റെയുള്ളിൽ ചിരകാലം ഒതുക്കിവെച്ച ആശയം പെട്ടെന്നു വെളിയിൽച്ചാടി. ബൃഹസ്പതിസമന്മാർക്കുപോലും പെട്ടെന്ന് ആകാരം മറച്ചുവെക്കുവാൻ കഴിയാത്ത ചില സന്ദർഭങ്ങൾ ഉണ്ടാകും. അതുകൊണ്ട് നിന്റെ പുത്രൻ ഇപ്രകാരം ഹർഷത്തോടെ പറഞ്ഞു: 'ഗുരോ, പോരിൽ ധർമ്മപുത്രനെ കൊന്നാൽ യുദ്ധത്തിൽ വിജയം എനിക്ക് ലഭിക്കുകയില്ല. ധർമ്മജനെ കൊന്നുകഴിഞ്ഞാൽ പാർത്ഥൻ പിന്നെ നമ്മെ ആരേയും ബാക്കിവെക്കുകയില്ല. പോരിൽ അവരെയൊക്കെ കൊല്ലുവാൻ ദേവന്മാർക്കുപോലും അസാദ്ധ്യമാണ്. അവരിൽ ചത്തുശേഷിച്ചവർ നമ്മെ സകലത്തിനേയും കൊന്നുകളയും. ആ സത്യപ്രതിജ്ഞനെ കൈയിൽ കിട്ടിയാൽ വീണ്ടും ചൂതു കളിപ്പിച്ച് അവനെ തോല്പിച്ചാൽ അവനോടുകൂടെ എല്ലാ പാണ്ഡവന്മാരേയും വീണ്ടും കാട്ടിലേക്കയയ്ക്കാമല്ലോ. ആ ചൂതാട്ടം എനിക്ക് എല്ലാ കാലത്തേക്കും ജയമായി ഭവിക്കുകയും ചെയ്യും. അതുകൊണ്ടാണ് ധർമ്മപുത്രന്റെ വധത്തിന്ന് ഞാൻ കാംക്ഷിക്കാത്തത്.' അർത്ഥതത്ത്വജ്ഞനായ ദ്രോണൻ അവന്റെ ആ വഞ്ചനാപരമായ തന്ത്രം മനസ്സിലാക്കി. ചിന്തിച്ച് സോപാധികമായി ആ ബുദ്ധിമാൻ അവന്നു വരം നല്കി."

ദ്രോണൻ പറഞ്ഞു: "വീരനായ ധർമ്മജനെ പോരിൽ അർജ്ജുനൻ കാക്കുന്നില്ലെങ്കിൽ, അവൻ നിന്റെ പാട്ടിൽ എത്തിയെന്നുതന്നെ നീ വിചാരിച്ചോളൂ! ഇന്ദ്രാദികളായ ദേവാസുരന്മാർക്കുപോലും അർജ്ജുനനോട് എതിർത്തുനില്ക്കുവാൻ അശക്യനാണ് ഉണ്ണീ, അതുകൊണ്ടാണ് ഞാൻ പൊറുക്കുന്നത്. അവൻ എന്റെ ശിഷ്യനാണെങ്കിലും അസ്ത്രപ്രയോഗത്തിൽ അവൻ എന്നേക്കാൾ മീതെയാണ് എന്നതിൽ യാതൊരു തർക്കവുമില്ല. അവൻ യുവാവാണ്; സുകൃതിയാണ്. ഒരേനിലയിൽ അവൻ എപ്പോഴും നില്ക്കും. ഇന്ദ്രരുദ്രന്മാരിൽനിന്നും അവൻ അസ്ത്രങ്ങൾ സമ്പാദിച്ചിട്ടുണ്ട്. അവൻ നിന്നിൽ അമർഷത്തോടുകൂടിയവനുമാണ്. അതുകൊണ്ടാണ് ഞാൻ അവനെ പൊറുക്കുന്നത്. കഴിയുന്ന സാമർത്ഥ്യം എടുത്ത് നീ അവനെ പോരിൽ മാറ്റിനിർത്തുക. പാർത്ഥൻ മാറിനിന്നാൽ ധർമ്മജൻ നിന്റെ കൈവശത്തിലായെന്നു ധരിച്ചോളൂ! അവനെ പിടിച്ചാലേ നിനക്കു ജയമുള്ളു, കൊന്നാലല്ല ജയം. ഈ ഉപായംകൊണ്ട് പിടിച്ചടക്കാനും കഴിയും. സത്യധർമ്മപരനായ ധർമ്മരാജാവിനെ ഞാൻ പോയിപ്പിടിച്ച് യാതൊരു ശങ്കയുംകൂടാതെ നിന്റെ പാട്ടിലേല്പിക്കാം. അതിന്ന് ഒരു മുഹൂർത്തമെങ്കിലും അവൻ പോരിൽ എന്റെ നേരിട്ടു നിന്നാൽ മതി. അപ്പോൾ നരവ്യാഘ്രനായ അർജ്ജുനൻ മാറിനില്ക്കുന്ന സന്ദർഭമായിരിക്കുകയും വേണം. അർജ്ജുനൻ കാൺകെ ധർമ്മജനെ പിടികൂടുവാൻ ഇന്ദ്രാദിദേവാസുരർക്കുപോലും പറ്റുന്ന കാര്യമല്ല രാജാവേ."

സഞ്ജയൻ പറഞ്ഞു: "ഇടവെച്ച് സോപാധികമായി ദ്രോണൻ നൃപഗ്രാഹസത്യം കഴിച്ചു. ഈ ശപഥം കഴിഞ്ഞപ്പോൾ വിഡ്ഢികളായ നിന്റെ മക്കൾ കാര്യം സഫലമായി എന്നു കരുതിപ്പോയി. ദ്രോണൻ പാണ്ഡവരിൽ താൽപര്യമുള്ളവനാണെന്നാണ് നിന്റെ മകൻ വിചാരിക്കുന്നത്. ആ നിലയ്ക്ക് സത്യത്തിന്റെ ഉറപ്പിന്നുവേണ്ടി യുധിഷ്ഠിരഗ്രാഹപ്രതിജ്ഞ എന്ന രഹസ്യം ദുര്യോധനൻ കൊട്ടിഘോഷിച്ചു. അങ്ങനെ ദ്രോണന്റെ ദുര്യോധനഗ്രാഹപ്രതിജ്ഞ സൈന്യത്തിൽ എങ്ങും പരന്നു."

**13. യുധിഷ്ഠിരനെ അർജ്ജുനൻ ആശ്വസിപ്പിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "ഇടവെച്ച് ദ്രോണൻ യുധിഷ്ഠിരഗ്രാഹശപഥം ചെയ്തതു കേട്ട് കൗരവസൈന്യങ്ങൾ ശംഖനാദം മുഴക്കുകയും, സിംഹനാദം പൊഴിക്കുകയും, ശരധ്വനികൾ കൂട്ടുകയുംചെയ്തു. ഭാരദ്വാജന്റെ ആഗ്രഹം ചാരന്മാർമുഖേന ധർമ്മപുത്രൻ കേട്ടറിഞ്ഞു. തന്റെ അനുജന്മാരേയും മറ്റ് അരചന്മാരേയും വരുത്തി. ധർമ്മരാജാവ് ധനഞ്ജയനോട് ഇപ്രകാരം പറഞ്ഞു: 'ഹേ പുരുഷവ്യാഘ്രാ, ദ്രോണന്റെ ആഗ്രഹം നീ കേട്ടില്ലേ. അത് സത്യമാകാത്തവിധം നീ നീതിചെയ്യണം. സത്യകർശിയായ ദ്രോണന്റെ സത്യം സോപാധികമായ സത്യമാണ്. എന്നാൽ വില്ലാളിവീരാ! അവൻ ആ ഉപാധി നിന്നിലാണ് വെച്ചിട്ടുള്ളത്. നീ എന്റെ അടുത്തുനിന്ന് അവനോടു പൊരുതണം. ദ്രോണനിൽനിന്ന് ഈ ആഗ്രഹം ദുര്യോധനൻ നേടരുത്.'

അർജ്ജുനൻ പറഞ്ഞു: 'ഒരിക്കലും ഞാൻ ഗുരുവധം ചെയ്യുന്നതല്ല. അപ്രകാരംതന്നെ അങ്ങയെ ഉപേക്ഷിക്കുവാനും ഞാൻ വിചാരിക്കുന്നില്ല. ഈ നിലയ്ക്ക് ഞാൻ പോരിൽ പ്രാണൻ കളഞ്ഞു എന്നും വരാം. ആചാര്യന്ന് ഒരിക്കലും ഞാൻ എതിരാളായി വരുന്നതുമല്ല. നക്ഷത്രത്തോടുകൂടി ആകാശം ഇടിഞ്ഞു വീണേക്കാം, ഭൂമി പൊട്ടിത്തകരാം, ജീവനോടെ ഇരിക്കുമ്പോൾ അങ്ങയെ ദ്രോണൻ പിടികൂടുകയില്ല. അങ്ങയെപ്പിടിച്ചു രാജ്യത്തിന്ന് ധൃതരാഷ്ട്രപുത്രൻ കൊതിക്കുകയാണ്. ആ മോഹം ഈ ജീവലോകത്ത് അവന്നു സാധിക്കുകയില്ല. വജ്രിതന്നെ വന്ന് അവനെ സഹായിച്ചാലും, വാനവരോടുകൂടി വിഷ്ണുതന്നെ

വന്ന് അവനെ സഹായിച്ചാലും, അവന്ന് അങ്ങയെ തൊടുവാൻ സാദ്ധ്യമല്ല. ഞാൻ ജീവിച്ചിരിക്കുമ്പോൾ രാജാവേ, ഭവാൻ ദ്രോണനെ ഭയപ്പെടേണ്ട. സർവ്വശസ്ത്രധരശ്രേഷ്ഠനും അസ്ത്രജ്ഞനുമാകട്ടെ ദ്രോണൻ, എന്നാലും ഈ മോഹം നടക്കുവാൻപോകുന്നില്ല. പ്രഭോ, എന്റെ ഉറച്ച ശപഥം ഞാൻ പറയുന്നു. ഞാൻ അനൃതം പറഞ്ഞതായി എനിക്ക് ഓർമ്മയില്ല. തോറ്റതായും എനിക്കോർമ്മയില്ല. സത്യംചെയ്തിട്ട് അത് തെറ്റിച്ചതായും ഞാൻ ഓർക്കുന്നില്ല."

സഞ്ജയൻ പറഞ്ഞു: "ഉടനെ ഭേരികളും ശംഖങ്ങളും ആനക പടഹാദികളും പാണ്ഡവന്മാരുടെ പടയിൽ മുഴക്കി. വീരന്മാരായ പാണ്ഡവന്മാർ സിംഹനാദം മുഴക്കി. ആകാശംമുട്ടുമാറ് ഉഗ്രമായി ധനുസ്സിന്റെ ഘോഷവും മുഴങ്ങി. ഓജസ്വിയായ പാണ്ഡവന്റെ ആ ശംഖധ്വനി കേട്ട് ഉടനെ നിന്റെ പടയിലും വാദ്യഘോഷങ്ങൾ മുഴങ്ങി. നിന്റെ കൂട്ടരുടേയും പാണ്ഡവരുടേയും വ്യൂഹം നിരന്നു. അവർ അന്യോന്യം മെല്ലെ അടുത്തു. അതിന്നുശേഷം രോമാഞ്ചമഞ്ചുന്ന ബഹളമായ പോരാട്ടം നടന്നു. പാണ്ഡവന്മാരും കുരുക്കളും പാഞ്ചാലന്മാരും ദ്രോണനും തമ്മിലുള്ള പോരാട്ടം മുതിർന്നു. കിണഞ്ഞ് എതിർത്തിട്ടും ദ്രോണന്റെ പടയിൽ സൃഞ്ജയന്മാർക്കു കയറുവാൻ കഴിഞ്ഞില്ല. ദ്രോണൻ പാലിക്കുന്ന സൈന്യം കയറിക്കടക്കുക അത്ര എളുപ്പമായിരുന്നില്ല.

അപ്രകാരം നിന്റെ പുത്രന്റെ പോരാളികളായ മഹാരഥന്മാർ പാർത്ഥൻ ഭരിക്കുന്ന പാണ്ഡവപ്പട കയറുവാനും ശക്തരായില്ല. തളരാതേയും ഇളകാതേയും ഒപ്പംനിന്നു പൊരുതുന്ന അവർ രാത്രിയിൽ ഉറങ്ങുന്ന കാടുപോലെ പ്രശോഭിച്ചു. പിന്നെ രുക്മരഥനായ ദ്രോണൻ വിളങ്ങുന്ന സൂര്യനെപ്പോലെ പെരുംപടയെ പിളർന്ന് അതിൽ സഞ്ചരിച്ചു. തേരോടിച്ച് അവൻ ഒറ്റയ്ക്ക് കൈവേഗത്തോടെ എതിർത്തപ്പോൾ അനേകം ദ്രോണന്മാർ അവരുടെയെല്ലാം മുമ്പിൽ നില്ക്കുന്നപോലെ തോന്നി പാണ്ഡുസൃഞ്ജയന്മാർ ഭയപ്പെട്ടു. അവൻ എയ്യുന്ന ഘോരമായ ശരം ദിക്കിലൊക്കെ വ്യാപിച്ചു. പാണ്ഡവപ്പടയിൽ പേടി അവൻ വർദ്ധിപ്പിച്ചു. രശ്മിരാജികൾ ചിന്നുന്ന മദ്ധ്യാഹ്നസൂര്യൻ നഭസ്തലത്തിൽ ഘർമ്മാംശു വിലസുന്നപോലെ ദ്രോണൻ ആഹവത്തിൽ വിലസി. അവനെ പാണ്ഡവസൈന്യത്തിൽ ഒരുത്തൻപോലും ക്രുദ്ധനായ ഇന്ദ്രനെ എന്നപോലെ, നോക്കുവാൻ ശക്തരായില്ല. സൈന്യങ്ങളെയൊക്കെ മടക്കി പ്രതാപവാനായ ഭാരദ്വാജൻ ധൃഷ്ടദ്യുമ്നന്റെ പട തീക്ഷ്ണമായ ശരങ്ങളാൽ പിളർന്നു. ആകാശവും ദിക്കുമൊക്കെ അമ്പുകൊണ്ട് അവൻ അടച്ചു. പാർഷതൻ നില്ക്കുന്നിടത്തു ചെന്ന് പാണ്ഡവപ്പടയെ മർദ്ദിച്ചു."

**14. അഭിമന്യുവിന്റെ പരാക്രമം** – സഞ്ജയൻ തുടർന്നു: "പിന്നെ ദ്രോണൻ പാണ്ഡവസൈന്യത്തിൽ ബഹളംകൂട്ടി ഉണക്കക്കാട് എരിക്കുന്ന അഗ്നിപോലെ ചുറ്റി. പ്രത്യക്ഷമായ അഗ്നിഭഗവാനെപ്പോലെ ആ സൈന്യത്തെ ചുട്ടെരിക്കുന്ന ക്രുദ്ധനായ ദ്രോണനെക്കണ്ട് സൃഞ്ജയന്മാരൊക്കെ വിറച്ചുപോയി. കൈവേഗമുള്ള അവൻ വില്ലിട്ട് ഊക്കിൽ ഉലയ്ക്കുവാൻ തുടങ്ങിയപ്പോൾ ഇടിവെട്ടുന്നപോലെ ഉച്ചത്തിൽ ചെറുഞാണിന്റെ ശബ്ദം പൊങ്ങി. തേരാളി, സാദി, അശ്വങ്ങൾ, ആന, കാലാൾ എന്നിവയെ അവൻ ശക്തിയായി എയ്ത് ബാണമാർഗ്ഗങ്ങൾ മഥിച്ചു. വർഷത്തിൽ കാറ്റോടുകൂടി ആർക്കുന്ന കൊടുങ്കാറ്റ് ആലിപ്പഴം വർഷിക്കുന്നതുപോലെ ശരവർഷംകൊണ്ട് ശത്രുക്കൾക്കു ഭയം വളർത്തി. സൈന്യങ്ങളെ ക്ഷോഭിപ്പിക്കുമാറ് ആ സർവ്വശക്തൻ അമാനുഷകർമ്മങ്ങളാൽ സൈന്യത്തെ കിടിലംകൊള്ളിച്ചു. അവന്റെ പൊൻവില്ല് കാറിൽ ഇടിമിന്നലെന്നപോലെ രഥമാകുന്ന മേഘത്തിൽ അനവരതം ഇളകിക്കൊണ്ടിരുന്നു. സത്യവാനും പ്രാജ്ഞനുമായ ആ വീരൻ, എപ്പോഴും ധർമ്മിഷ്ഠനായ ആ മഹാധനുർദ്ധരൻ, യുഗാന്തത്തിൽ തിരയടിക്കുന്ന രൗദ്രമായ പുഴ സൃഷ്ടിച്ചു.

അമർഷമാകുന്ന വേഗത്തോടും മാംസഭോജികളായ കുറുക്കൻ, കഴു, കങ്കം എന്നിവയാകുന്ന ഉഗ്രതിമിംഗലങ്ങളോടും സൈന്യനിരകളാകുന്ന തിരമാലകളോടും ഒഴുകിപ്പോകുന്ന വീരന്മാരായ വൃക്ഷങ്ങളോടും രക്തമാകുന്ന വെള്ളത്തോടും തേരുകളാകുന്ന നീർച്ചുഴിയോടും ഗജങ്ങളും അശ്വങ്ങളുമാകുന്ന തീരത്തോടും സംഗ്രാമമാകുന്ന മേഘങ്ങളാൽ നിറയ്ക്കപ്പെട്ടതും പ്രാസങ്ങളാകുന്ന മത്സ്യങ്ങളോടുകൂടിയതും, ആന, ആൾ, അശ്വങ്ങൾ എന്നിവയാൽ സമ്മിശ്രമായതും ശരമാകുന്ന ഒഴുക്കോടുകൂടിയതും ശവങ്ങളാകുന്ന ചങ്ങാടത്തോടുകൂടിയതും തേരുകളാകുന്ന ആമകളോടുകൂടിയതും തലകളാകുന്ന പാറക്കല്ലുകൾ ചിതറിയതും ഖഡ്ഗങ്ങളാകുന്ന മത്സ്യങ്ങൾ പായുന്നതും രഥങ്ങളും നാഗങ്ങളുമായ കയത്തോടുകൂടിയതും നാനാഭൂഷണങ്ങളോടുകൂടിയതും വലിയ തേരുകളാകുന്ന ചുഴിയോടും ഭൂമിയിലെ പൊങ്ങുന്ന പൊടിയാകുന്ന തിരയോടും പോരിൽ വീരന്മാർ കടക്കുന്നതും ഭീരുക്കൾ വീണു ചാകുന്നതും ശരീരനിരകളാൽ പൂർണ്ണമായതും കഴുക്കളും കങ്കങ്ങളും ചേർന്നതും മഹാരഥന്മാർ ആയിരക്കണക്കിനു ചേർന്ന് കാലപുരിക്ക് ഒഴുകുന്നപോലെയുള്ളതും ശൂരന്മാരായ വ്യാളങ്ങൾ ചേർന്ന്, ജീവജാലങ്ങളോടുകൂടി, വെൺകൊറ്റക്കുടകളാകുന്ന ഹംസങ്ങൾ നിരന്ന്, മുടികളാകുന്ന പക്ഷികൾ ചേർന്ന്, ചക്രമാകുന്ന ആമകളും ഗദകളാകുന്ന മുതലകളും ശരങ്ങളാകുന്ന ക്ഷുദ്രമത്സ്യങ്ങളും വളം, കഴു, കുറുക്കന്മാർ എന്നിവ ഉച്ചത്തിൽ ആർത്തും കൂടിക്കലർന്നും ശക്തനായ ദ്രോണൻ കൊന്നുവിടുന്ന അസംഖ്യം ജീവികൾ കാലപുരിയിലേക്ക് ഒഴുകുന്നവിധം ശരീരജാലം തിങ്ങി, മുടിച്ചണ്ടി കലർന്ന്, ഭീരുക്കൾക്ക് ഭയം നല്കുന്ന രക്തപ്പുഴയൊഴുക്കി. അതാതു സൈന്യനിരയിൽ ഭയംനല്കുന്ന രഥീന്ദ്രനാകുന്ന ദ്രോണനെ ചുറ്റി ധർമ്മജന്റെ സൈനികർ പാഞ്ഞുകയറി.

ആ ശൂരന്മാർ പാഞ്ഞടുക്കുമ്പോൾ ദൃഢവിക്രമരായ നിന്റെ ഭടന്മാർ എല്ലാ ദിക്കിലും ഏറ്റവും രോമഹർഷണമായവിധം ഏറ്റ് എതിർത്തു ശതമായനായ ശകുനി സഹദേവനോടെതിർത്തു. സൂതകേതുവിന്റെ തേർ അടയുമാറ് കൂർത്തുമൂർത്ത ശരങ്ങൾ വർഷിച്ചു. അവന്റെ വില്ലും കൊടിയും സൂതനേയും വാജികളേയും മാദ്രേയൻ അമ്പെയ്ത് അറുത്തു. അറുപതു ശരങ്ങൾ സൗബലനിൽ അയച്ചു. സൗബലൻ ഉടനെ ഗദയെടുത്ത് തേർത്തടംവിട്ടു ചാടി. അവൻ ആ ഗദകൊണ്ട് തേരിൽ സൂതനെ വീഴ്ത്തി. തേരുനശിച്ച അവർ രണ്ടു പേരും ഗദയെടുത്ത് ശൃംഗമുള്ള അദ്രികൾപോലെ പോർക്കളത്തിൽ കളിച്ചു ദ്രോണൻ പാഞ്ചാലരാജാവിനെ പത്തു ശരങ്ങൾ ആയത്തോടെ എയ്തു. അവൻ വളരെ ശരങ്ങൾ കൊണ്ടപ്പോൾ അതിലും ഊക്കിൽ ദ്രോണനേയും എയ്തു.

വിവിംശതിയെ വിംശതിശരങ്ങൾ ഭീമൻ എയ്തു. എന്നാലും അവനെ ഇളക്കുവാൻ ഭീമന്നു കഴിഞ്ഞില്ലെന്നുള്ളത് ഒരു അത്ഭുതമായി വിവിംശതി ഉടനെ ഭീമന്റെ കുതിരകളേയും കൊടിയും ചാപവും എയ്തു തകർത്തു നശിപ്പിച്ചു. അതിൽ അവനെ സകലരും പൂജിച്ചു. രണാങ്കണത്തിൽ വിവിംശതി കാണിച്ച വിക്രമം ഭീമൻ പൊറുത്തില്ല. ഉടനെ ഗദയെടുത്ത് അവന്റെ അശ്വങ്ങളെ അടിച്ചുവീഴ്ത്തി. അശ്വങ്ങൾ ചത്ത തേരുവിട്ട് വാളെടുത്ത് ആ മഹാരഥൻ ഭീമനോട്, മത്തേഭം മത്തേഭത്തോടെന്നവിധം ഏറ്റു. വീരനായ ശല്യൻ തന്റെ മരുമകനായ നകുലനെ ലാളിച്ച് കോപിപ്പിക്കുമാറ് അമ്പെയ്തു ചിരിച്ചു. ഉടനെ നകുലൻ അമ്മാവന്റെ കൊടിയും കുടയും വില്ലും സൂതാശ്വങ്ങളേയും ക്ഷണത്തിൽ തകർത്തുവീഴ്ത്തി ശംഖു വിളിച്ചു. ധൃഷ്ടകേതു, കൃപൻ വിട്ടതായ അമ്പുകൾ അറുത്ത് എഴുപത് അമ്പുകൾ കൃപനേയും കേതുവിനെ മൂന്ന് അമ്പുകളും എയ്തു. അവനെ കൃപൻ ശരവർഷംകൊണ്ട് നിറുത്തി. ആ ദ്വിജൻ ധൃഷ്ടകേതുവിനെ തടുത്തുനിർത്തി പൊരുതി. കൃതവർമ്മനെ സാത്യകി സ്തനാന്തരത്തിൽ ശരങ്ങൾ വിട്ടു. എഴുപതു ശരങ്ങൾ എയ്തു ചിരിച്ച് പിന്നെ വേറെയും വിട്ടു. ഭോജൻ യുയുധാനനെ എഴുപത്തേഴു കൂരമ്പുകൾ എയ്തു. കൊടുങ്കാറ്റ് ആദ്രിയെ എന്നപോലെ അവനെ ഇളക്കുവാൻ കഴിഞ്ഞില്ല. സേനാപതി സുശർമ്മാവിനെ മർമ്മത്തിൽ പ്രഹരിച്ചു. അവനും തോമരംകൊണ്ട് ശത്രുവിനെ പ്രഹരിച്ചു.

വൈകർത്തനനെ വിരാടൻ ചെന്ന് തടുത്തു. മത്സ്യരോടുകൂടി ചെയ്ത ആ ക്രിയ വലിയ ഒരാശ്ചര്യം സൈന്യത്തിൽ ഉളവാക്കി. അപ്പോൾ സൂതപുത്രന്റെ അത്യുഗ്രമായ പൗരുഷം പ്രത്യക്ഷമായി. മൂർച്ചകൂടിയ അമ്പു വിട്ട് സൈന്യത്തെയൊക്കെ അവൻ തടുത്തു.

ദ്രുപദക്ഷിതിപൻ ഒറ്റയ്ക്ക് ഭഗദത്തനോട് ഏറ്റുമുട്ടി. പിന്നെ രാജാവേ, യുദ്ധം വിചിത്രമായി. ഭഗദത്തൻ ദ്രുപദനെ മൂർച്ചകൂടിയ ശരങ്ങളാൽ സൂതകേതുവിന്റെ തേർ അടക്കം എയ്തു. ഉടനെ ചൊടിച്ച് ആ ദ്രുപദൻ തേരാളിയായ ഭഗദത്തനെ ക്ഷണത്തിൽ മാറത്തെയ്തു. വലിയ രഥിമുഖ്യന്മാരായ സൗമദത്തി, ശിഖണ്ഡി എന്നിവർ ഭൂതഭീഷണമായ വിധത്തിൽ പോരാടി. യൂപധ്വജൻ, പോരിൽ രഥിയായ യാജ്ഞസേനിയെ വളരെ ശരങ്ങൾ എയ്തു മൂടി. ശിഖണ്ഡി കോപിച്ച് സൗമദത്തിയെ വമ്പോടുകൂടി തൊണ്ണൂറ് ശരങ്ങൾ എയ്ത് പ്രകമ്പിപ്പിച്ചു ഘോരകർമ്മാക്കളായ ഘടോല്ക്കചാലംബുഷ നിശാചരന്മാർ തമ്മിൽ ജയം കാംക്ഷിച്ച് ആശ്ചര്യകരമായ പോരാട്ടം നടത്തി. അവർ ദർപ്പത്തോടെ പരസ്പരം മായാശതത്തെ സൃഷ്ടിച്ച്, തമ്മിൽ ആശ്ചര്യകരമായ പോർ നടത്തി. ഉൽക്കടനായ ചേകിതാനൻ അനുവിന്ദനോട് പോരാടി. ആശ്ചര്യം കാണിക്കുന്ന അവർ മറഞ്ഞുചുറ്റി ക്ഷത്രദേവനുമായി ലക്ഷണൻ കടുത്ത യുദ്ധം പണ്ടു ഹിരണ്യാക്ഷനുമായി വിഷ്ണു ചെയ്തവിധം, നടത്തി. അപ്പോൾ കുതിരയോടിക്കുവാൻ ഒരുക്കിയ തേരോടുകൂടി പൗരവൻ സൗഭദ്രനോടു നേരിട്ടു. അപ്പോൾ ക്ഷണത്തിൽ എത്തി സൗബലൻ യുദ്ധം ചെയ്തു. അരിന്ദമനായ അഭിമന്യു അവനോടും പോരാടി. ശരവ്രാജത്താൽ പൗരവൻ പാർത്ഥപുത്രനെ മൂടി. അവന്റെ അശ്വങ്ങളും, കൊടിയും, കുടയും അർജ്ജുനപുത്രൻ വീഴ്ത്തി. സൗഭദ്രൻ ആ പൗരവനെ ഏഴമ്പുകൾ എയ്തു. പിന്നെ അഞ്ചമ്പ് എയ്ത് സൂതവാചികളെ വീഴ്ത്തി. പിന്നെ സൈന്യത്തെ ഹർഷിപ്പിച്ച് ഉഗ്രമായ സിംഹാരവത്തോടെ പൗരവന്റെ കൊലയ്ക്കുപറ്റിയ ബാണം സൗഭദ്രൻ കൈയിലെടുത്തു. അവൻ ആ ഘോരമായ ബാണത്തെ എടുത്തു തൊടുത്തതു കണ്ട് രണ്ടമ്പ് ഹാർദ്ദിക്യൻ വിട്ട് വില്ലും അമ്പും നുറുക്കി. മുറിഞ്ഞ വില്ലു വിട്ട് അരിനാശനനായ സൗഭദ്രൻ മൂർച്ചയേറിയ വാളും നല്ല പരിചയുമെടുത്തു. പല നക്ഷത്രങ്ങളും അണിഞ്ഞ ആ ചർമ്മവും വാളുമെടുത്ത് വളരെ ലാഘവത്തോടെ വാൾ വീശി. മുറപോലെ ചുറ്റി വീര്യം കാണിച്ചുകൊണ്ടു തിരിഞ്ഞും, മറിഞ്ഞും, തട്ടിയും, എഴുന്നേറ്റും വാളും പരിചയമായുള്ള പോരാട്ടത്തിൽ നിർവ്വിശേഷത കാണിച്ചു. പൗരവന്റെ തേരിന്റെ അച്ചുതണ്ടിൽ ചവിട്ടി അവൻ ആർത്തു. തേരിൽക്കയറി പൗരവന്റെ മുടിയിൽ പിടികൂടി. കാൽകൊണ്ട് സൂതനെ കൊന്നു. വാൾകൊണ്ടു കേതു വീഴ്ത്തി. അവനെ കടലിൽ ഗരുഡൻ സർപ്പത്തെയെന്നപോലെ ഉയർത്തി. മുടി ചിന്നിക്കണ്ട അവനെ മന്നവന്മാരെല്ലാം, സിംഹം പിടിച്ചപ്പോൾ മോഹിച്ച കാളയെപ്പോലെ കണ്ടു. അനാഥമട്ടിൽ സൗഭദ്രൻ അവനെ പിടിച്ച് ഇഴയ്ക്കുന്നത് അവർ കണ്ടു. വീണ പൗരവനെക്കണ്ട് ജയദ്രഥൻ സഹിച്ചില്ല. അവൻ പീലിവെച്ച് പൊന്മണിയുള്ള ചർമ്മവും വാളും എടുത്ത് തേർത്തടം വിട്ടു ചാടി. കാർഷ്ണി സൈന്ധവനെ കണ്ട് പൗരവനെ വിട്ട് ആ തേരിൽനിന്ന് ഉയർന്ന് പരുന്തിനെപ്പോലെ എത്തി. പ്രാസം, പട്ടസം, ഖൾഗം എന്നിവ ശത്രുവീരന്മാർ അവന്റെ നേരെ പ്രയോഗിച്ചു. അവയെല്ലാം വാൾകൊണ്ടു വെട്ടി, പരിചകൊണ്ട് ആ അർജ്ജുനി തെറ്റിച്ചു. തന്റെ കൈയൂക്കു സൈന്യങ്ങൾക്കൊക്കെ കാട്ടിക്കൊടുത്ത് വാളും പരിചയുമിളക്കി അച്ഛന് ഏറ്റവും വൈരിയായ വൃദ്ധക്ഷത്രന്റെ പുത്രനെ ആനയെ പുലി എന്നവണ്ണം ക്രോധത്തോടെ നേരിട്ടു കയറി. ഖൾഗം, പല്ല്, നഖം, അസ്ത്രം എന്നിവകൊണ്ടൊക്കെ അവർ പോരാടി. പുലിയും സിംഹവുമെന്നപോലെ ഹൃഷ്ടരായി പ്രഹരിച്ചു. സമ്പാതം, അഭിഘാതം, ഖൾഗനിപാതം, ചർമ്മനിപാതം എന്നിവയിൽ ആ നൃസിംഹന്മാർ തമ്മിൽ യാതൊരന്തരവും കണ്ടില്ല.

അവക്ഷേപം, ഖൾഗനാദം, ശസ്ത്രാന്തരവിലോകനം ബാഹ്യാന്തരനിപാതം, ഇവയിലും അവർതമ്മിൽ യാതൊരു ഭേദവും കണ്ടില്ല. മുന്നോട്ടും പിന്നോട്ടും നല്ല മുറപ്രകാരം ചരിക്കുന്ന അവർ ചിറകുള്ള അദ്രികൾപോലെ, ആ വമ്പന്മാർ, പൊരുതുന്നതായിക്കണ്ടു. യശസ്സിയായ സൗഭദ്രൻ വാൾ വീശുന്ന സമയം പരിചപ്പാടിന്റെ അറുതിയിൽ ജയദ്രഥൻ പ്രഹരിച്ചു. പൊന്നുപതിച്ച ആ പരിചയിൽ അത് തട്ടിയിട്ട് ഊക്കിൽ ജയദ്രഥൻ വീശുന്ന വാൾ മുറിഞ്ഞുപോയി. വാൾ മുറിഞ്ഞതായിക്കണ്ടപ്പോൾ ആറടിപ്പാട് ചാടി നിമിഷംകൊണ്ടു തേർത്തട്ടിൽക്കയറി. പോരിൽ കാർഷ്ണിയെ വിട്ട് തേരിൽക്കയറിയതു കണ്ടപ്പോൾ രാജാക്കന്മാരൊക്കെ അവിടെ പാഞ്ഞ് ചുറ്റും ചെന്നെത്തി. ഉടനെ വാളും പരിചയും വെടിഞ്ഞ് ആ മഹാരഥൻ ജയദ്രഥനെ നോക്കി ഒന്നലറി.

സിന്ധുരാജനെ ജയിച്ച ആ പരമർദ്ദനൻ ഭുവനത്തെ ഭാനുമാനെന്നപോലെ സേനയെ തപിപ്പിച്ചു. ഉടനെ ശല്യൻ പൊന്നു പതിച്ച ഒരു ഉരുക്കുവേൽ എടുത്ത് അവന്റെമേൽ ചാട്ടി. ദീപ്താഗ്നിശിഖപോലെ ആ വേൽ വരുമ്പോൾ അതിനെ ചാടിപ്പിടിച്ച് ഉറയിൽനിന്നു വാൾ ഊരി വൈനതേയൻ പതിക്കുന്ന പാമ്പിനെ എന്നപോലെ ഫാൽഗുനി വേൽ പിടിച്ചതു കണ്ടപ്പോൾ, ഓജസ്വിയായ അവന്റെ വേഗധൈര്യങ്ങൾ കണ്ടപ്പോൾ, ഒന്നിച്ച് എല്ലാ രാജാക്കന്മാരും സിംഹനാദം മുഴക്കി. ആ വേൽ സൗഭദ്രൻ ശല്യന്റെ നേരെതന്നെ ഊക്കോടെ ചാട്ടി. ഉറയൂരിയ സർപ്പത്തെപ്പോലെ അതു തേരിൽ അണഞ്ഞ് ശല്യന്റെ സൂതനെ തേരിൽനിന്നു കൊന്നുവീഴ്ത്തി.

ഉടനെ ദ്രുപദനും വിരാടനും, ധൃഷ്ടകേതുവും യുധിഷ്ഠിരനും ഭീമനും കേകയന്മാരും ശൈനേയനും, ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും യമന്മാരും ദ്രൗപദേയന്മാരും എല്ലാവരും 'ഭേഷ് ഭേഷ്' എന്നു കൂക്കി വിളിച്ചു. പലതരം ബാണശബ്ദവും സിംഹനാദവും സൗഭദ്രൻ മുഴക്കി. ശത്രുവിന്നുണ്ടായ ഈ വിജയാരവം നിന്റെ മക്കൾ പൊറുത്തില്ല. ഉടനെ അവനെ ചുറ്റി അവർ തീക്ഷ്ണമായ ബാണങ്ങൾ, മേഘങ്ങൾ പർവ്വതത്തിലെന്നവണ്ണം, അവനിൽ വർഷിച്ചു. അവരുടെ ഇഷ്ടം വിചാരിച്ചും തന്റെ തോൽവി നിനച്ചും ചൊടിച്ച് അരിഘ്നനായ ശല്യൻ അഭിമന്യുവിന്റെ നേരെ പാഞ്ഞ് ഏറ്റു."

**15. ശല്യപരാജയം – ശല്യനും ഭീമനും തമ്മിൽ ഗദായുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, നീ പലതരം ദ്വന്ദ്വയുദ്ധങ്ങളെപ്പറ്റി പറഞ്ഞുകേട്ടപ്പോൾ എനിക്ക് സന്തോഷവും അത്ഭുതവും തോന്നുന്നു. കണ്ണുള്ളവർതന്നെ ഭാഗ്യവാന്മാർ, ദേവാസുരയുദ്ധത്തിന്നു തുല്യമായ കുരുപാണ്ഡവയുദ്ധത്തെ ലോകത്തിൽവെച്ച് അത്യാശ്ചര്യമായ യുദ്ധമായി മനുഷ്യർ ഭാവിയിൽ പുകഴ്ത്തുന്നതാണ്. ഈ മഹത്തായ യുദ്ധത്തെപ്പറ്റി കേട്ടിട്ടും കേട്ടിട്ടും എനിക്ക് തൃപ്തിയാകുന്നില്ല. അതുകൊണ്ട് നീ ശല്യനും സൗഭദ്രനും തമ്മിൽ നടന്ന യുദ്ധത്തെ വിവരിക്കുക!"

സഞ്ജയൻ പറഞ്ഞു: "സൂതനെ കൊന്നതായിക്കണ്ടപ്പോൾ ശല്യൻ തന്റെ ഇരുമ്പുഗദയെടുത്ത് ഒന്ന് ഇളക്കി അലറി തേരിൽനിന്ന് ഒരു ചാട്ടം ചാടി. കത്തുന്ന അഗ്നിപോലെ കോപിച്ച് ദണ്ഡ് കൈയിലെടുത്ത അന്തകനെപ്പോലെ പാഞ്ഞുവരുന്ന അവനെ കണ്ട് ഭീമൻ വലിയ ഗദയുമായി പാഞ്ഞുചെന്നു. സൗഭദ്രനും ഇടിത്തീപോലെയുള്ള ഗദയെടുത്ത് വരൂ! വരൂ! എന്നു വിളിച്ച് എതിർത്തു. ഭീമൻ തടഞ്ഞിട്ടും നിന്നില്ല. പ്രതാപവാനായ ഭീമൻ പണിപ്പെട്ട് സൗഭദ്രനെ തടുത്തുനിർത്തി, പോരിൽ ശല്യനെ നേരിട്ട് കുന്നുപോലെ ഉറച്ചുനിന്നു. അപ്രകാരം ഭീമനെക്കണ്ടപ്പോൾ ശല്യൻ, പുലി ആനയോടെന്നപോലെ നേരിട്ട് എതിർത്തു. അപ്പോൾ പെരുമ്പറ ശബ്ദവും, ശംഖനാദവും, വീരന്മാരുടെ അട്ടഹാസങ്ങളും, സിംഹധ്വനികളും മുഴങ്ങി. അസംഖ്യംപേർ കണ്ടുനിന്നു. അസംഖ്യംപേർ പാഞ്ഞണഞ്ഞു. കുരുക്കളും പാണ്ഡവന്മാരും പറയുന്ന അഭിനന്ദന സ്വരങ്ങളും, സംസാരങ്ങളും സർവ്വമന്നവന്മാരിൽനിന്നും സർവ്വത്ര പുറപ്പെട്ടു. 'ശല്യനല്ലാതെ പോരിൽ ഭീമന്റെ ശക്തി താങ്ങുവാനാരുണ്ട്?' 'മഹാത്മാവായ

ശല്യന്റെ ഗദാവേഗം താങ്ങുവാൻ ഭീമനല്ലാതെ ആരുണ്ട്?' ഇങ്ങനെയുള്ള ശബ്ദം മുഴങ്ങി. പൊന്നിൻതകിടുകെട്ടിച്ച് ജനഹർഷം വളർത്തുന്ന ആ ഗദ ഭീമൻ വീശി. അപ്രകാരം മുറപോലെ കേറി അവർ രണ്ടുപേരും വട്ടത്തിൽ ചുറ്റിനിന്നു. ഗദകളാകുന്ന ശൃംഗങ്ങൾ വീശി. ശല്യനും ഭീമസേനനും മണ്ഡലം, ആവർത്തം എന്നീ മാർഗ്ഗത്തിലും, ഗദാപ്രഹരണത്തിലും ആ നൃസിംഹന്മാർ തമ്മിൽ യാതൊരു ഭേദവും കണ്ടില്ല. ഭീമസേനൻ അടിച്ച ശല്യന്റെ വലിയ ഗദ രൗദ്രമായി അഗ്നിജ്വാലയോടെ ഉടനെ തകർന്നുവീണു. അപ്രകാരംതന്നെ ഭീമസേനന്റെ എതിരാളി പ്രഹരിച്ച ഗദ മഴക്കാലത്ത് മിന്നാമിനുങ്ങുകൾ മിന്നുന്ന വൃക്ഷംപോലെ ശോഭിച്ചു. മദ്രരാജാവ് പോർക്കളത്തിൽ എറിഞ്ഞ ഗദ ആകാശത്തെ പ്രകാശിപ്പിച്ച് തീപ്പൊരിയുതിർത്തു. അപ്രകാരം ഭീമസേനൻ വൈരിയുടെ മേൽ വിട്ട ഗദ വീഴുന്ന കൊള്ളിമീൻപോലെ സേനയെ തപിപ്പിച്ചു. കട്ടിയായ ആ ഗദകൾ രണ്ടും തമ്മിലടിച്ചപ്പോൾ ചീറുന്ന പാമ്പുകൾപോലെ തീ പറപ്പിച്ചു. നഖങ്ങളാൽ പുലികൾപോലേയും, കൊമ്പുകളാൽ കൊമ്പനാനകൾപോലേയും ഗദാഗ്രംകൊണ്ട് അവർ പരസ്പരം പ്രഹരിച്ചു ചുറ്റി. ഉടനെ ഗദാഘാതം ഏറ്റ് കടുംചോരയോലിച്ച് അവർ പൂത്തുനിൽക്കുന്ന കൂറ്റൻ മുരുക്കുകൾപോലെ ശോഭിച്ചു. ദിക്കിലെല്ലാം ആ നരശ്രേഷ്ഠന്മാരുടെ ഗദാഘാതംകൊണ്ടുള്ള മുഴക്കം ഇടിനാദംപോലെ മുഴങ്ങിക്കൊണ്ടിരുന്നു.

ഇടവും വലവും ശല്യൻ ഗദകൊണ്ട് അടിച്ചാലും ഭീമൻ പിളരുന്ന മലപോലെ കുലുങ്ങാതെ നിന്നു. അപ്രകാരം ഊക്കോടെ ഭീമൻ പ്രഹരിക്കുമ്പോൾ വജ്രം ഏറ്റ മലപോലെ മദ്രരാജാവ് ചലിക്കാതെതന്നെ നിന്നു. വലിയ ശക്തിയോടെ ഗദയോങ്ങിപ്പിടിച്ച് അവർ പാഞ്ഞേറ്റു. വീണ്ടും പഴുതുനോക്കി വട്ടത്തിൽ ചുറ്റി. പിന്നെ എട്ടടി മുന്നോട്ടു ചാടി ആനകൾപോലെ ഇരുമ്പുതടികൊണ്ട് അവർ അന്യോന്യം പ്രഹരിച്ചു. തമ്മിൽ ഊക്കോടെ ഏറ്റ ഗദാപ്രഹരത്താൽ അവർ അഴിച്ചിട്ട ചക്രകേതുക്കൾപോലെ വീണു. മോഹിച്ച് നെടുവീർപ്പിട്ട് അവശനായി വീണ ശല്യനെ കൃതവർമ്മാവ് പാഞ്ഞുവന്ന് സഹായിച്ചു. രാജാവേ, ഗദാഘാതം കൊണ്ടുണ്ടായ ദുഃഖത്തോടെ അവൻ ബോധംവിട്ട് പിടയുന്നതു കണ്ടപ്പോൾ ആ മദ്രരാജാവിനെ എടുത്ത് തേരിൽക്കയറ്റി കൃതവർമ്മൻ പോരിൽ നിന്ന് പിന്മാറി. വലിയ മദ്യപനെപ്പോലെ ഉടനെതന്നെ പിടഞ്ഞെഴുന്നേറ്റ് ഭീമൻ ഗദയെടുത്തു ചാഞ്ചാടുന്നതായിക്കണ്ടു.

ശല്യൻ പിന്മാറിയതായിക്കണ്ടപ്പോൾ നിന്റെ മക്കളൊക്കെ ആന, ആൾ, തേർ, കുതിര എന്നിവയോടുകൂടി വിറച്ചുപോയി. ജയം നേടിയ പാണ്ഡുപുത്രന്മാർ പ്രഹരിച്ചുവിട്ട നിന്റെ ഭടന്മാർ കാറ്റേറ്റ മഴക്കാർപോലെ അങ്ങുമിങ്ങും ഭയചകിതരായി ചിന്നി. ആ ധാർത്തരാഷ്ട്രന്മാരെ തോല്പിച്ച് പാണ്ഡവന്മാരായ മഹാഭുജന്മാർ പോർക്കളത്തിൽ കത്തുന്ന അഗ്നികൾപോലെ പ്രശോഭിച്ചു. അവൻ ഹൃഷ്ടരായി ശംഖനാദം മുഴക്കി. സിംഹാരവമുണ്ടാക്കി. മൃദംഗം, ആനകം, ഭേരി എന്നീ വാദ്യങ്ങൾ ഘോഷിച്ചു."

**16. അർജ്ജുനന്റെ വിജയം - പതിനൊന്നാംദിവസത്തെ യുദ്ധാവസാനം** - സഞ്ജയൻ പറഞ്ഞു: "രാജാവേ, ഭവാന്റെ പെരുംപട ചിന്നിപ്പായുന്നതു കണ്ട് പാഞ്ഞുവന്ന് വൃഷസേനൻ ഒറ്റയ്ക്ക് അസ്ത്രമായകൊണ്ട് അവരെ നിർത്തി. വൃഷസേനൻ പോരിൽ എയ്ത ശരജാലം പത്തുദിക്കിലും ചുറ്റി. തേർ, ആന, കുതിര, കാലാൾ എന്നിവയെപിളർന്നു. അവന്റെ ദീപ്തങ്ങളായ ശരങ്ങൾ, വേനല്ക്കാലത്ത് അർക്കന്റെ ചുട്ട രശ്മികൾപോലെ പുറപ്പെട്ടു. അവൻ മർദ്ദിച്ച കുതിരക്കാരും, തേരാളികളും, കാറ്റേറ്റവൃക്ഷങ്ങൾപോലെ മന്നിൽ പതിച്ചു. അവൻ അസംഖ്യം കുതിരകളേയും, തേർനിരയേയും, ആനകളേയും ആ പോരിൽ വീഴ്ത്തി നൂറും, ആയിരവും വീഴ്ത്തി. നിർഭയം അവൻ പോരിൽ ഒറ്റയ്ക്കു ചുറ്റുന്നത് കണ്ടപ്പോൾ രാജാക്കന്മാർ ഒന്നിച്ചുവന്ന് നാലുപാടും വളഞ്ഞു. ശതാനീകൻ, നകുലജൻ വൃഷസേനനോട് ഏറ്റ് മർമ്മം പിളർക്കുന്ന പത്തു നാരാചങ്ങൾ എയ്തു. അവന്റെ വില്ലും കൊടിയും കർണ്ണപുത്രൻ അറുത്തു. ഭ്രാതാവിനെ കാക്കുവാൻ ഉടനെ പാഞ്ചാലീപുത്രന്മാർ എത്തി. അവർ ശരജാലംകൊണ്ട് കർണ്ണപുത്രനെ മൂടി. അവരെ മാറ്റുവാനായി ദ്രൗണി തുടങ്ങിയ മഹാരഥന്മാർവന്നു. അവർ ദ്രൗപദേയന്മാരായ മഹാരഥന്മാരെ ശരവർഷംകൊണ്ട് കാറുകൾ കുന്നുകളെ എന്നവിധം മൂടി. ഉടനെ പുത്രരക്ഷകന്മാരായ പാണ്ഡുപുത്രന്മാർ അവിടെ പാഞ്ഞെത്തി. പാഞ്ചാലരും, സൃഞ്ജയന്മാരും, കേകയന്മാരും, മത്സ്യരും എത്തി. രോമാഞ്ചമഞ്ചുന്ന ഒരു മഹായുദ്ധം കഠോരമായി നടന്നു. പാണ്ഡവന്മാർ ഭവാന്റെ കൂട്ടരുമായി നടത്തിയ ആ യുദ്ധം ദേവാസുരയുദ്ധംപോലെ ഉഗ്രമായിരുന്നു.

കുരുപാണ്ഡവന്മാർ അത്ര കഠോരമായി പോരാടി. തമ്മിൽ കുറ്റം നടത്തിയ അവർ തമ്മിൽ നോക്കിക്കണ്ടു. ആ തേജസ്വികളുടെ ശരീരങ്ങൾ കോപത്തോടെ വിറച്ചു. ആകാശത്ത് ഖഗങ്ങൾ സർപ്പങ്ങളുമായി പോരാടുന്നവിധം പോർചെയ്തു. ഭീമൻ, കർണ്ണൻ, കൃപൻ, ദ്രൗണി, സാത്യകി, പാർഷതൻ, എന്നിവർ കാലസൂര്യൻ ഉദിച്ചമാതിരി പടക്കളത്തിൽ വിളങ്ങി. തമ്മിൽ കൊന്നുമുടിക്കുന്ന ആ യുദ്ധം ഭയങ്കരമായി. ശക്തിയേറിയ ദേവസംഘം ശക്തരായ ദാനവന്മാരോട് ഏറ്റുമുട്ടിയതുപോലെ തവിടുപൊടിയാക്കിത്തുടങ്ങി. ഇളകുന്ന മഹാസമുദ്രംപോലെ ആർത്തിരമ്പുന്ന ധർമ്മപുത്രന്റെ പെരുംപട മഹാരഥന്മാരടക്കം ഒരുപാടുപേരെ സംഹരിച്ച് ഒതുക്കി. ശത്രുക്കൾ മുറിവേല്പിച്ച പട ചിന്നുന്നതു കണ്ട് ദ്രോണൻ വിളിച്ചുപറഞ്ഞു: 'ഹേ, വീരന്മാരേ! നിങ്ങൾ ഓടരുത്! ഓടരുത്!'

നാല്ക്കൊമ്പനാനയെപ്പോലെ ചൊടിച്ച് ആ ശോണവാഹനൻ പാണ്ഡവപ്പടയിൽക്കയറി ധർമ്മപുത്രനോട് ഏറ്റു. പാഞ്ചാലകീർത്തികരനും, ചക്രം കാക്കുന്നവനുമായ കുമാരൻ, ദ്രോണൻ എത്തുന്നസമയത്ത് ആഴിയെ കരയെന്നപോലെ തടുത്തുനിർത്തി.

കുമാരൻ ആ ദ്രോണവിപ്രശ്രേഷ്ഠനെ തടുത്തതുകണ്ട് 'ഭേഷ് ഭേഷ്' എന്ന ശബ്ദവും സിംഹനാദവും സൈന്യത്തിൽനിന്നുണ്ടായി. അപ്പോൾ കുമാരൻ പോരിൽ ദ്രോണന്റെ മാറിൽ കടുത്ത ഒരു സായകം പ്രയോഗിച്ച് സിംഹംപോലെ ഗർജ്ജിച്ചു. പോരിൽ ദ്രോണനെ തടുത്തുനിർത്തിയതിന്നുശേഷം കുമാരൻ അനേകായിരം ബാണങ്ങൾ വേഗത്തിൽ ശ്രമംകൂടാതെ എയ്തു. ആ ശൂരനും, ആര്യവ്രതിയും, മന്ത്രാസ്ത്രപടുവുമായ വീരനും ചക്രം കാക്കുന്നവനുമായ കുമാരനെ ദ്രോണൻ മർദ്ദിച്ചു. പടകളുടെ ഇടയിൽക്കയറി എല്ലാദിക്കിലും ചരിക്കുന്ന അവൻ നിന്റെ പടയെ രക്ഷിച്ചു.

ദ്രോണൻ ഉത്തമൗജസ്സിൽ ഇരുപതമ്പും, ശിഖണ്ഡിയിൽ പന്ത്രണ്ടമ്പും, നകുലനിൽ അഞ്ചമ്പും, സഹദേവനിൽ ഏഴമ്പും, ധർമ്മപുത്രനിൽ പന്ത്രണ്ടമ്പും, ദ്രൗപദേയന്മാരിൽ മുമ്മൂന്നു ശരങ്ങളും സാത്യകിയിൽ അഞ്ചമ്പും, വിരാടനിൽ പത്തു ബാണങ്ങളും വിട്ടു. യോധന്മാരെ ഇളക്കി വമ്പന്മാരെ നോക്കി ധർമ്മരാജാവിനെ പിടികൂടുവാനായി അടുത്തു. അപ്പോൾ ഭാരദ്വാജരഥീന്ദ്രനെ - കാറ്റേറ്റ കടൽപോലെ ചൊടിച്ചോനെ - യുഗന്ധരൻ പാഞ്ഞുവന്ന് തടുത്തു. മൂർച്ചകൂടിയ ശരങ്ങൾ യുധിഷ്ഠിരനിൽ വിട്ട് അവൻ യുഗന്ധരനെ തേരിൽനിന്നു വീഴ്ത്തി. ഉടനെ കേകയപാഞ്ചാലവീരന്മാർ, വിരാടൻ, ശിബി, സാത്യകി, പാഞ്ചാല്യനായ വ്യാഘ്രദത്തൻ, വീര്യവാനായ സിംഹസേനൻ എന്നിവരും വേറെ പലരും യുധിഷ്ഠിരന്റെ രക്ഷയ്ക്കെത്തി. അവർ വളരെ ശരങ്ങൾ പൊഴിച്ച് അവന്റെ വഴി മുട്ടിച്ചു.

അപ്പോൾ പാഞ്ചാലപുത്രനായ വ്യാഘ്രദത്തൻ ദ്രോണനെ എയ്തു. അവർ എതിർത്ത് അമ്പതു കൂരമ്പുകൾ എയ്തപ്പോൾ കാണികൾ ആർത്തു! സിംഹസേനൻ രഥിവരനായ ദ്രോണനെ മഹാരഥന്മാർ ഭയപ്പെടുമാറ് എയ്തു പൊട്ടിച്ചിരിച്ചു. പിന്നെ കണ്ണുരുട്ടി വില്ലിന്റെ ഞാണു വലിച്ചുതുടച്ച് തലശബ്ദംചെയ്ത് അവന്റെ നേരെ ദ്രോണൻ അടുത്തു. ഉടനെ സിംഹസേനന്റെ കുണ്ഡലാഞ്ചിതമായ മുഖവും വ്യാഘ്രദത്തന്റെ മുഖവും ദ്രോണൻ ഭല്ലംകൊണ്ട് എയ്തുവീഴ്ത്തി. ആ പാണ്ഡവരഥിശ്രേഷ്ഠന്മാരെ അമ്പെയ്തു ഉടച്ച് ആ നരവ്യാഘ്രൻ മൃത്യുവിനെ

പ്പോലെ യുധിഷ്ഠിരന്റെ തേർത്തട്ടിന്റെ അടുത്തേക്കെത്തി. അപ്പോൾ ധർമ്മജപ്പടയിൽ ഒരു മഹാഘോഷമുണ്ടായി: 'രാജാവിനെ കൊന്നു! രാജാവിനെ കൊന്നു!' എന്ന് ജനങ്ങൾ സംഭ്രമത്തോടെ വിലപിച്ചു. ദ്രോണന്റെ വിക്രമം കണ്ട് പടയാളികൾ പറഞ്ഞു: 'ധാർത്തരാഷ്ട്രരാജാവ് ഇപ്പോൾ കൃതാർത്ഥനാകും. ഈ മുഹൂർത്തത്തിൽ ദ്രോണൻ സസന്തോഷം ധർമ്മപുത്രനെ പിടിച്ചു ദുര്യോധനന്റെ മുമ്പിൽ കൊണ്ടുചെല്ലും' എന്നു നിന്റെ കൂട്ടരും പറഞ്ഞു. അപ്പോൾ ഭയങ്കരമായ ഒരു രഥധ്വനി കേട്ടു. എല്ലാവരും കിടുകിടെ വിറച്ചു. അതിവേഗത്തിൽ അവിടെ അർജ്ജുനൻ എത്തിക്കഴിഞ്ഞു.

ചോരയാകുന്ന നീരും, തേരുകളാകുന്ന ചുഴികളും, ചേർന്ന പുഴ ശൂരന്മാരുടെ അസ്ഥികളും മൃതദേഹങ്ങളും ചിന്നി പ്രേതലോകംവരെ ഒഴുക്കി. ശരൗഘങ്ങളാകുന്ന നുരയും, പ്രാസങ്ങളാകുന്ന മത്സ്യങ്ങളും ചേർന്ന പുഴ കടന്ന് കൗരവന്മാരെ ഓടിച്ചുകൊണ്ട് പാണ്ഡവനായ കിരീടി ക്ഷണത്തിൽ ദ്രോണന്റെ പടയിൽച്ചെന്നു കയറി വളരെയധികം ശരജാലംകൊണ്ട് മോഹിക്കുമാറ് മൂടി. ക്ഷണത്തിൽ അമ്പുകൾ എയ്യുമ്പോഴും, തൊടുക്കുമ്പോഴും, പ്രസിദ്ധനായ പാർത്ഥന്ന് ഒരു ദിക്കിലും ഇട കാണുകയുണ്ടായില്ല. ആകാശവും, ദിക്കുകളും, വിണ്ണും, മന്നും ഒരേവിധം കാണാതായി. എല്ലായിടത്തും ബാണംതന്നെ! എവിടെത്തിരിഞ്ഞാലും എവിടേക്കു നോക്കിയാലും ബാണംതന്നെ. ആ സമയത്ത് ആ പോരിൽ ഒന്നും തിരിച്ചുകാണുവാൻ പറ്റാത്തമട്ടിലായി. വലുതായ ഒരു ബാണക്കൂരിരുൾ വീരനായ ഗാണ്ഡീവി തീർത്തു. സൂര്യൻ അസ്തപർവ്വതത്തിലെത്തുകയും പൊടികൾ പറക്കുകയും അതോടൊപ്പം ചേർന്നപ്പോൾ പടക്കളത്തിൽ ശത്രുക്കളേയും മിത്രങ്ങളേയും തിരിച്ചറിയുവാൻ വയ്യാതായി. അപ്പോൾ ദ്രോണദുര്യോധനാദികൾ സൈന്യത്തെ പിൻവലിച്ചു. ശത്രുക്കൾ പേടിച്ചു യുദ്ധക്കളം വിടുന്നതുകണ്ട് ബീഭത്സു തന്റെ സൈന്യത്തേയും മെല്ലെ പിൻവലിപ്പിച്ചു. പിന്നെ പാണ്ഡുസൃഞ്ജയന്മാർ പരസ്പരം പുകഴ്ത്തി ആനന്ദിച്ചു.

ഇങ്ങനെ അർജ്ജുനൻ ശത്രുക്കളെ ജയിച്ച് സൈന്യങ്ങളുടെയെല്ലാം പിന്നിലായി കൃഷ്ണനോടുകൂടി സസന്തോഷം ശിബിരത്തിലെത്തി.

സ്വർണ്ണം, വെള്ളി, മാണിക്യം, മണി, ഇന്ദ്രനീലം, വജ്രം, പവിഴം, സ്ഫടികം എന്നിവയാൽ വിചിത്രമായി ശോഭിക്കുന്ന തേരിൽ പാർത്ഥൻ നക്ഷത്രങ്ങളോടുകൂടിയ വാനിൽ ശശി എന്നപോലെ ശോഭിച്ചു."

## സംശപ്തകവധപർവ്വം

**17. ധനഞ്ജയയാനം - ത്രിഗർത്തരാജാവ് അർജ്ജുനനെ വധിക്കാമെന്നു പ്രതിജ്ഞചെയ്യുന്നു - ധനഞ്ജയൻ മറ്റൊരിടത്ത് യുദ്ധത്തിന്നു പോകുന്നു -** സഞ്ജയൻ പറഞ്ഞു: "സൈന്യങ്ങൾ കൈനിലകളിലെത്തി യഥാസ്ഥാനം യഥാന്യായം പ്രവേശിച്ച് പാർത്തു. ബുദ്ധിമടുത്ത് സൈന്യങ്ങളെ പിൻവലിച്ച ദ്രോണൻ ദുര്യോധനനെ നോക്കി ലജ്ജയോടെ ഇപ്രകാരം പറഞ്ഞു: 'ഹേ രാജാവേ, ഞാൻ മുമ്പേ തന്നെ പറഞ്ഞില്ലേ, അർജ്ജുനൻ നില്ക്കുമ്പോൾ പോരിൽ ധർമ്മജനെ ചെന്നു പിടിക്കുവാൻ ദേവകൾക്കുപോലും കഴിയുന്നതല്ലെന്ന്. നിങ്ങൾ എല്ലാവരും വീണുപോകുമാറ് അർജ്ജുനൻ പോരാടിയില്ലേ? ഞാൻ പറഞ്ഞതിൽ ഒട്ടും സംശയിക്കേണ്ട. കൃഷ്ണാർജ്ജുനന്മാർ അജയ്യരാണ്. വല്ല വിദ്യയാലും ശ്വേതവാഹനനെ ദൂരെ മാറ്റിയാൽ നിന്റെ പാട്ടിൽ ധർമ്മനന്ദനൻ വരുന്നതാണെന്നു കരുതുക. അവനെ പോരിൽ വിളിച്ച് ഒറ്റയ്ക്ക് അകലത്തേക്കു മാറ്റണം. എന്നാൽ അവനെ ജയിക്കാതെ അർജ്ജുനൻ മടങ്ങിവരികയില്ല. ഈ തക്കത്തിൽ ചെന്ന് ധർമ്മരാജാവിനെ ധൃഷ്ടദ്യുമ്നൻ കണ്ടുനില്ക്കെ ഞാൻ പടയെ പൊളിച്ചു കടന്ന് പിടിച്ചുകൊണ്ടുവരാം. ഇപ്രകാരം ഞാൻ രാജാവേ, നിനക്കു ധർമ്മപുത്രനെ കൂട്ടത്തോടെ പാട്ടിലാക്കിത്തരാം. അതിൽ യാതൊരു സംശയവുമില്ല. മുഹൂർത്തസമയം ആ പാണ്ഡുപുത്രൻ യുദ്ധത്തിൽ എനിക്കു കിട്ടിയാൽ പറഞ്ഞമാതിരി ഞാൻ കൊണ്ടുവന്നു തരാം. എന്നാൽ ജയത്തേക്കാളും ഉത്തമമായ കാര്യമാണത്.'

സഞ്ജയൻ തുടർന്നു: "ദ്രോണൻ പറഞ്ഞതു കേട്ട് ആ ത്രിഗർത്തരാജാവ് ഭ്രാതാക്കന്മാരോടുകൂടിനിന്ന് ഇപ്രകാരം പറഞ്ഞു: 'രാജാവേ, ഞങ്ങൾ എപ്പോഴും ഗാണ്ഡീവിയാൽ അവമാനിക്കപ്പെട്ടവരാണ്. ഞങ്ങൾ ദ്രോഹമൊന്നും അവന്ന് ചെയ്തില്ലെങ്കിലും അവൻ ഞങ്ങളെ ദ്രോഹിച്ചു പലമട്ടിൽ ആ ദ്രോഹങ്ങളൊക്കെ ഓർത്ത് ഞങ്ങൾ ക്രോധാഗ്നിയാൽ വെന്തുകൊണ്ടിരിക്കുന്നു. ഞങ്ങൾ രാത്രി ഉറങ്ങാറില്ല. ഭാഗ്യത്താൽ അസ്ത്രജ്ഞനായ അവനെ കണ്ണിന്നുനേരെ കണ്ടാൽ ഞങ്ങൾ ഉള്ളിൽ കരുതിയ കർമ്മമൊക്കെ ചെയ്യും. തന്മൂലം ഭവാന് അതു നന്മയായി ഭവിക്കും. ഞങ്ങൾക്കാണെങ്കിൽ കീർത്തിയും ലഭിക്കും. ഞങ്ങൾ അവനെ പോർക്കളത്തിൽനിന്ന് ദൂരെക്കൊണ്ടുപോയി കൊല്ലുന്നതാണ്. പാർത്ഥൻ ലോകത്തിൽ ഇല്ലാതായി എന്നുവരും. അല്ലെങ്കിൽ ത്രിഗർത്തന്മാർ ലോകത്തിൽ ഇല്ലാതാകും. ഞങ്ങൾ സത്യംചെയ്യുന്നു. ഈ സത്യം ഒരിക്കലും പാഴായിവരികയില്ല, തീർച്ചയാണ്. ഇപ്രകാരം സത്യരഥനും, സത്യവർമ്മാവും, സത്യേഷുവും, സത്യവ്രതനും, സത്യകർമ്മനും— ഇങ്ങനെ അഞ്ച് ഭ്രാതാക്കളും, പതിനായിരം തേരുകളോടുകൂടിയ മഹാരഥന്മാർ, പോരിൽ ശപഥം ചെയ്തു അവിടെനിന്നും പുറപ്പെട്ടു.

തുണ്ടികേരൻ, മാളവൻ എന്നിവർ മുപ്പതിനായിരം തേരുകളോടും പ്രസ്ഥലാധിപനായ ത്രിഗർത്തൻ സുശർമ്മരാജാവ് എന്നിവർ ആ വേള കവലിത്ഥന്മാരോടും മദ്രകന്മാരോടുംകൂടി ച്ചേർന്ന്, പതിനായിരം രഥങ്ങളോടും ഭ്രാതാക്കളോടുംകൂടി ഇറങ്ങി. നാനാനാട്ടിൽ ജനിച്ചവരായ പതിനായിരം രഥീന്ദ്രന്മാരും പുറപ്പെട്ട് ശപഥം നിർവ്വഹിക്കുന്നതിന്നു കൂടിച്ചേർന്നു. പിന്നെ വെവ്വേറെ അഗ്നിയെ കൊണ്ടുവന്നു. വെവ്വേറെ എല്ലാവരും കുശപ്പുല്ലുകൊണ്ടുള്ള വസ്ത്രംധരിച്ച് വിചിത്രമായ കവചങ്ങൾ നെയ്യ്പുരട്ടി, ചട്ടയിട്ടു. മൗർവ്വീമേഖലകെട്ടി. ഇങ്ങനെ വളരെ രക്തസംബന്ധികളുള്ളവരും യജ്വാക്കളും, വളരെ പുത്രന്മാരുള്ളവരും, കൃതാസ്ത്രന്മാരും പ്രാണത്യാഗംചെയ്യുവാൻ മടിയില്ലാത്തവരുമായ ആ വീരന്മാർ സന്നദ്ധരായി നിന്നു. തങ്ങൾക്കു വേണ്ടുന്ന ജയം നേടുവാൻ മുതിർന്ന അവർ ബ്രഹ്മചര്യം , വേദമുറ, ദാനം, യജ്ഞം ഇവയാൽ കിട്ടുന്ന ലോകം നല്ല യുദ്ധംകൊണ്ട് നേടാൻ മുതിർന്ന് വിപ്രന്മാരെ തൃപ്തരാക്കി. വെവ്വേറെ സ്വർണ്ണം ദാനം ചെയ്ത് പശുക്കൾ, വസ്ത്രങ്ങൾ എന്നിവയും നല്കി. തമ്മിൽ പറഞ്ഞുറച്ച്, അഗ്നിയെ ജ്വലിപ്പിച്ച്, പോരിൽ മഹാവ്രതത്തെ എടുത്ത് ആ അഗ്നിയെത്തൊട്ട് നല്ല ദൃഢമായ നിശ്ചയത്തോടുകൂടെ ശപഥം ചെയ്തു. എല്ലാവരും കേൾക്കത്തക്കവിധം അവർ വാക്കുകൾ അർജ്ജുനവധത്തിന്നുവേണ്ടി, ഇപ്രകാരം ഉച്ചരിച്ചു: 'ഞങ്ങൾ എല്ലാവരും അർജ്ജുനനെ പോരിൽ കൊല്ലാതെ പിന്തിരിക്കുകയോ, അവന്റെ പീഡകളേറ്റ് സഹിക്കാൻവയ്യാതെ ഭയപ്പെട്ട് പിന്തിരിക്കുകയോ ചെയ്താൽ ഞങ്ങൾ അസത്യവാന്മാരുടെ ലോകം പ്രാപിക്കട്ടെ! ബ്രഹ്മഹത്യക്കാർക്കുള്ള ലോകം പ്രാപിക്കട്ടെ! മദ്യപന്മാർക്കുള്ള പദം പ്രാപിക്കട്ടെ! ഗുരുവിന്റെ ഭാര്യയെ പ്രാപിക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! ബ്രഹ്മസ്വം അപഹരിക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! ശരണാഗതന്മാരെ ഉപേക്ഷിക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! യാചകന്മാരെ ഉപേക്ഷിക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! വീട് തീവെക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! പശുവിനെ കൊല്ലുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! ദ്രോഹികൾക്കുള്ള ലോകം പ്രാപിക്കട്ടെ! ബ്രഹ്മദ്വേഷികൾക്കുള്ള ലോകം പ്രാപിക്കട്ടെ. ഋതുസ്നാനം കഴിഞ്ഞ കാലത്ത് ഭാര്യയോടു ചേരാത്തവർക്കു ലഭിക്കുന്ന ലോകം പ്രാപിക്കട്ടെ! ശ്രാദ്ധവ്രതകാലത്ത് മൈഥുനംചെയ്യുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! വിശ്വസിച്ച് ഏല്പിച്ചത് അപഹരിക്കുന്നവർക്കുള്ള ലോകം പ്രാപിക്കട്ടെ! ശ്രുതഘ്നന്മാർക്കു ലഭിക്കുന്ന ലോകം പ്രാപിക്കട്ടെ! ക്ലീബന്മാ

രോടു പൊരുതുന്നവർക്കുള്ള ലോകം പ്രാപിക്കട്ടെ! ദീനന്മാരെ ദ്രോഹിക്കുന്നവന്നുള്ള ലോകം പ്രാപിക്കട്ടെ! മാതാവിനേയും അഗ്നികർമ്മങ്ങളേയും ത്യജിക്കുന്നവർക്കുള്ള ലോകം പ്രാപിക്കട്ടെ! ദുഷ്ടന്മാർക്കുള്ള ലോകവും പ്രാപിക്കട്ടെ! ഞങ്ങൾ അർജ്ജുനനെ കൊല്ലാതെ പിന്മടങ്ങുകയാണെങ്കിൽ ഇപ്പറഞ്ഞവർക്കുള്ള എല്ലാ ലോകങ്ങളും പ്രാപിക്കട്ടെ! അസാദ്ധ്യമായ കാര്യം പോരിൽ ഞങ്ങൾ നടത്തുകയാണെങ്കിൽ ഞങ്ങൾ ഇഷ്ട ലോകങ്ങൾ നേടും. അതിൽ ഞങ്ങൾക്ക് യാതൊരു സംശയവുമില്ല.' ഇപ്രകാരം ശപഥംചെയ്ത് അവർ പോരിന്നിറങ്ങി. തെക്കോട്ടു മാറി ആ ധനുർദ്ധരന്മാർ പാർത്ഥനെ വിളിച്ചു. അവരുടെ പോരിന്നുള്ള വിളികേട്ട് പരപുരഞ്ജയനായ പാർത്ഥൻ ധർമ്മജനോട് അപ്പോൾത്തന്നെ ഉണർത്തി: 'രാജാവേ, വിളിച്ചാൽ പിന്തിരിക്കുകയില്ലെന്ന് എനിക്ക് ഒരു മഹാവ്രതമുണ്ട്. എന്നെ സംശപ്തകന്മാർ പോരിന്നു വിളിക്കുന്നു. ഇതാ അനുജന്മാരോടുകൂടി സുശർമ്മനും പോരിന്നു വിളിക്കുന്നു. കൂട്ടത്തോടുകൂടി ഇവനെ കൊല്ലുവാൻ ഭവാൻ എനിക്ക് അനുവാദം തന്നാലും. ഈ ആഹ്വാനം കേട്ട് അടങ്ങാൻ എനിക്കു വയ്യ നരർഷഭാ! ഞാൻ സത്യംചെയ്യാം. പോരിൽ ഞാൻ അരികളെ കൊന്നു എന്ന് ധരിച്ചാലും!'

യുധിഷ്ഠിരൻ പറഞ്ഞു: 'ഉണ്ണീ, നീ ശരിക്കും കേട്ടതല്ലേ, ദ്രോണന്റെ ആഗ്രഹം? അവന്ന് അതു പാഴാകുന്നവിധം നീ ചെയ്യണം. ദ്രോണനാണെങ്കിൽ ബലവാനാണ്, ശൂരനാണ്, അസ്ത്രജ്ഞനാണ്, തളരാത്തവനുമാണ്. അവൻ എന്നെ പിടിക്കുവാൻ ഏറ്റിരിക്കുന്നു.'

അർജ്ജുനൻ പറഞ്ഞു: 'ഈ സത്യജിത്ത് ഭവാനെ പോരിൽ രക്ഷിക്കും. പാഞ്ചാല്യൻ ജീവിച്ചിരിക്കെ ഗുരുവിന്റെ ആഗ്രഹം നേടുവാൻപോകുന്നില്ല. പുരുഷവ്യാഘ്രനായ സത്യജിത്തിനെ കൊന്നാലോ, ശേഷമുള്ളവർ എല്ലാവരും ചേർന്നാലും നില്ക്കുവാനാവുകയുമില്ല രാജാവേ!'

സഞ്ജയൻ പറഞ്ഞു: "രാജാവു സമ്മതിച്ച് ഫൽഗുനനെ കെട്ടിപ്പിടിച്ച് തഴുകിവിട്ടു. പ്രേമത്താൽ പലമട്ട് ആശീർവ്വാദം വാങ്ങി അർജ്ജുനൻ സന്തോഷിച്ചു. ഈ ഏർപ്പാടു ചെയ്തതിന്നുശേഷം പാർത്ഥൻ, മാൻകൂട്ടത്തോട് വിശക്കുന്ന സിംഹം എന്നപോലെ നേരിട്ടെതിർത്തു.

പിന്നെ ദുര്യോധനന്റെ സൈന്യം ഏറ്റവും ഹർഷത്തോടുകൂടി പാർത്ഥനില്ലാത്ത തക്കത്തിന്ന് ധർമ്മപുത്രനെ പിടിക്കുവാൻ ചുണയോടെ പുറപ്പെട്ടു. പിന്നെ സൈന്യങ്ങൾ പരസ്പരം ഓജസ്സോടെ ഏറ്റ് എതിർത്തു. വർഷക്കാലത്ത് കലങ്ങിമറിഞ്ഞ് വളരെ ശക്തിയിൽ പ്രവഹിക്കുന്ന സരയൂനദിയിലേയും ഗംഗാനദിയിലേയും ഒഴുക്കുകൾ കൂട്ടിമുട്ടുംപോലെ ആ രണ്ടു മഹാസൈന്യങ്ങളും തമ്മിൽ അതിഭയങ്കരമായി പോരാടി."

**18. സുധന്വവധം** – സഞ്ജയൻ പറഞ്ഞു: "പിന്നെ രാജാവേ, സംശപ്തകന്മാർ സമരഭൂമിയിൽനിന്ന് തേരുകളെക്കൊണ്ട് അർദ്ധചന്ദ്രവ്യൂഹമുണ്ടാക്കി സന്തോഷത്തോടെ യുദ്ധസന്നദ്ധരായി നിന്നു. ഉടനെ അവർ പാർത്ഥന്റെ വരവു കണ്ടു സന്തോഷത്തോടെ, 'പണി പറ്റി' യെന്നുള്ള കൃതാർത്ഥതയോടെ, ദിക്കുകളും, വിദിക്കുകളും, ആകാശവും മുഴങ്ങുമാറ് അട്ടഹസിച്ച് സിംഹധ്വനിയുണ്ടാക്കി. ശബ്ദം ലോകം നിറയുകയാൽ വീണ്ടും പ്രതിദ്ധ്വനിയുണ്ടായില്ല. അവർ വളരെ പ്രഹൃഷ്ടന്മാരാണെന്നുകണ്ട് ധനഞ്ജയൻ അല്പമായ ഒരു പുഞ്ചിരിയോടെ കൃഷ്ണനോടു പറഞ്ഞു: 'അല്ലയോ കേശവാ, ചാകുവാൻവേണ്ടി പോരിന്നു വന്നിരിക്കുന്ന കൂട്ടരെ നോക്കൂ! കരയേണ്ട സന്ദർഭത്തിൽ ചിരിക്കുന്ന ത്രിഗർത്ത ഭ്രാതാക്കളായ വീരന്മാരെ നോക്കൂ! അല്ലെങ്കിൽ ഈ ത്രിഗർത്തന്മാർക്ക് സന്തോഷിക്കേണ്ട കാലംതന്നെയാണ്; സംശയമില്ല. ദുർജ്ജനങ്ങൾക്കു ലഭിക്കുവാൻ സാദ്ധ്യമല്ലാത്ത ശ്രേഷ്ഠമായ ലോകമാണല്ലോ ഇവർ നേടാൻ പോകുന്നത്.' ഇപ്രകാരം ഹൃഷീകേശനോടു പറഞ്ഞ് വ്യൂഹംകെട്ടി നില്ക്കുന്ന ത്രിഗർത്തന്മാരോടു ചെന്ന് ഏറ്റു. പൊന്നുകെട്ടിച്ച ദേവദത്തമെന്ന ശംഖെടുത്ത് അർജ്ജുനൻ വളരെ ശക്തിയായി ഒന്നു വിളിച്ചു. ദിക്കൊക്കെ ശംഖധ്വനിയാൽ മുഴങ്ങി. ആ ശബ്ദംകേട്ടു ഭയപ്പെട്ട് സംശപ്തകഭടന്മാർ ചേഷ്ടയില്ലാതെ ഇരുമ്പു പാവകൾപോലെ തരിച്ചുനിന്നുപോയി. കണ്ണുതുറിച്ച്, കണ്ഠവും കാതുകളും ഉയർത്തി, അവരുടെ കാലുകൾ സ്തംഭിച്ച്, അവ മൂത്രവും ചോരയും ഒഴുക്കി. ഉടനെ ബോധമുണർന്ന യോധന്മാർ പടകൂട്ടിനിന്ന് പാർത്ഥനിൽ കഴുച്ചിറകുവെച്ച ശരങ്ങൾ വർഷിച്ചു. പാർത്ഥൻ ആ ബാണനിരകൾ അഞ്ചും പത്തും ശരങ്ങൾകൊണ്ട് വന്നെത്തുന്നതിന്നു മുമ്പായിത്തന്നെ അറുത്തു. പിന്നെയും പാർത്ഥനെ കൂർത്തുമൂർത്ത പതിനഞ്ച് അമ്പുകൾകൊണ്ട് എയ്തു. അർജ്ജുനൻ അവരെ മുമ്മൂന്നു ശരങ്ങൾ എയ്തു. വീണ്ടും ഓരോരുത്തർ പാർത്ഥനെ അയ്യഞ്ച് അമ്പെയ്തു. അവൻ അപ്പോൾ എതിർത്ത് ഈരണ്ട് അമ്പെയ്തു. പിന്നെ ചൊടിച്ച് അർജ്ജുനൻ കൃഷ്ണനോടൊപ്പം മഴകൊണ്ട് കുളം എന്നപോലെ അമ്പുകൊണ്ടു നിറച്ചു. അപ്പോൾ ആയിരമായിരം ശരങ്ങൾ പാർത്ഥനിൽ, കാട്ടിൽ പൂത്തമരക്കൂട്ടത്തിൽ വണ്ടിൻകൂട്ടങ്ങളെന്നപോലെ വന്നുപതിച്ചു. അപ്പോൾ സുബാഹു മുപ്പതു ഉരുക്കുശരങ്ങൾകൊണ്ട് സവ്യസാചിയുടെ മകുടത്തിൽ പ്രഹരിച്ചു. ആ ബാണങ്ങൾ കിരീടത്തിൽ തറച്ചുനിന്നു. അർജ്ജുനൻ അപ്പോൾ സുവർണ്ണാപീഠനായ സൂര്യനെപ്പോലെ ശോഭിച്ചു. പോരിൽ സുബാഹുവിന്റെ കൈയുറ അർജ്ജുനൻ ഭല്ലം കൊണ്ട് അറുത്ത് അവനിൽ ശരവർഷം ചൊരിഞ്ഞു. ഉടനെ സുരഥനും, സുശർമ്മാവും പത്തു ശരങ്ങൾ കിരീടിയിൽ എയ്തു. സുധർമ്മവും, സുധന്വാവും പത്തു ശരങ്ങൾ വീതം എയ്തു. അവരെ വെവ്വേറെ വാനരധ്വജനായ ധനഞ്ജയൻ ഇരുപതു ശരങ്ങൾകൊണ്ട് എയ്തു. അവരുടെ പൊൻകൊടികൾ അറുത്തുവീഴ്ത്തി. സുധന്വാവിന്റെ വില്ല് അറുത്തു. ഹയങ്ങളെ എയ്തു കൊന്നു. പിന്നെ അവന്റെ മുടിച്ചാർത്തുള്ള തലയും ഉടലിൽനിന്ന് വേർപെടുത്തി വീഴ്ത്തി.

ആ വീരൻ വീണതു കണ്ടതോടുകൂടി അവന്റെ ആൾക്കാരൊക്കെ പേടിച്ചുവിറച്ച് പലവഴിക്കും പാഞ്ഞുപോയി. കുരുവരന്റെ പട ഭയചകിതരായി. ഉടനെ ചൊടിച്ച് ഇന്ദ്രപുത്രൻ ചൊടിയോടുകൂടി ആ പെരുംപടയെ മുടിച്ചു. ഇരുട്ടിനെ അർക്കൻ അംശുക്കളാൽ എന്നവിധം ഘോരമായ ശരങ്ങൾകൊണ്ട് അർജ്ജുനൻ ആ പടയെ മുടിച്ചു. പേടിച്ച് ആ സൈന്യമൊക്കെ അങ്ങുമിങ്ങും പോയി ഒളിച്ചു. സവ്യസാചി ചൊടിച്ചനേരത്ത് ത്രിഗർത്തന്മാരൊക്കെ നടുങ്ങി കിടിലംകൊണ്ടു പാർത്ഥൻ കൊല്ലുന്ന അവർ മൂർച്ചകൂടിയ ശരങ്ങൾ വർഷിച്ചു. പേടിച്ച മാൻകൂട്ടത്തെപ്പോലെ അങ്ങുമിങ്ങും പോയി മയങ്ങി. ഉടനെ ത്രിഗർത്തരാജാവ് ചുണയോടെ ആ രഥീന്ദ്രന്മാരോട് ഉറക്കെ പറഞ്ഞു: 'ശൂരന്മാരെ, ഓടരുത്! ഓടരുത്! നിങ്ങൾ ഇതിൽ ഒട്ടും ഭയപ്പെടേണ്ട. എല്ലാ സൈന്യങ്ങളും കാൺകെ ഘോരമായി ശപഥം ചെയ്തതിന്നു ശേഷം ദുര്യോധനന്റെ പടയിൽച്ചെന്നാൽ എന്തുപറയും? പോരിൽ പേടിച്ചോടി ശപഥം തെറ്റിച്ചു പരിഹാസ്യന്മാരാകരുത്. നിങ്ങൾ എല്ലാവരും യഥാബലം ഒത്തുനില്ക്കുവിൻ!' എന്നു പറഞ്ഞപ്പോൾ അവരെല്ലാവരും ഒന്നിച്ചുചേർന്ന് അട്ടഹസിച്ച് ആർപ്പുവിളിച്ച് ശംഖനാദം മുഴക്കി. അങ്ങനെ അവർ തമ്മിൽ ഹർഷം വളർത്തി. ഓടിപ്പോയ സംശപ്തകന്മാർ തിരിച്ചുവന്നു പിന്നേയും ഏറ്റു. നാരായണപ്പടയും ഗോപാലപ്പടയും ആ യുദ്ധത്തിൽ ചത്തൊടുങ്ങി."

**19. അർജ്ജുനസംശപ്തകയുദ്ധം – അർജ്ജുനൻ സംശപ്തകന്മാരോട് പോരാടുന്ന തക്കംനോക്കി ദ്രോണൻ ധർമ്മപുത്രനോടെതിർക്കുന്നു** – സഞ്ജയൻ പറഞ്ഞു: "വീണ്ടും സംശപ്തകന്മാരുടെ കൂട്ടും തിരിച്ചുവരുന്നതു കണ്ടപ്പോൾ, മഹാത്മാവായ വാസുദേവനോട് അർജ്ജുനൻ പറഞ്ഞു: 'കേശവാ, ഭവാൻ സംശപ്തകരുടെ നേരെ തേരു തെളിക്കുക. ഇവർ ജീവിച്ചിരിക്കെ യുദ്ധത്തിൽനിന്നു പിന്മാറുകയില്ല. ഭവാൻ എന്റെ ഘോരമായ ബലവും, വില്ലിന്റെ ശക്തിയും കണ്ടാലും. രുദ്രൻ പശുക്കളെയെന്നവിധം, ഇപ്പോൾ ഞാൻ ഇവ

രെയൊക്കെ വീഴ്ത്തുന്നതാണ്.' അപ്പോൾ കൃഷ്ണൻ ചിരിച്ച് പാർത്ഥനെ ബഹുമാനിച്ചു. ദുർദ്ധർഷനായ അർജ്ജുനൻ കരുതുന്ന ദിക്കിലേക്കു കേശവൻ അശ്വങ്ങളെ പ്രവേശിപ്പിച്ചു. പോരിൽ ഓടിക്കുന്ന ആ തേര് എത്രയും ഭംഗിയായി ശോഭിച്ചു. ആകാശത്തിലോടുന്ന വിമാനംപോലെ ശുഭ്രാശ്വങ്ങൾ ഓടി കേറിയതിന്നുശേഷം ആ തേരു പിന്മാറി വട്ടത്തിൽ ചുറ്റി ദേവാസുര യുദ്ധത്തിൽ ഇന്ദ്രന്റെ തേരുപോലെ ശോഭിച്ചു. പല ശസ്ത്രങ്ങൾ ഏന്തി നാരായണപ്പട ചൊടിച്ച് ശരജാലംകൊണ്ട് പാണ്ഡുപുത്രനെ വളഞ്ഞു. കൃഷ്ണനോടുകൂടിയ അർജ്ജുനനെ കാണാതായി. മുഹൂർത്തസമയം ജിഷ്ണുവിനെ കണ്ടില്ല.

ചൊടിച്ച് പോരിൽ വിക്രമം ഇരട്ടിച്ച പാർത്ഥൻ ഗാണ്ഡീവം വില്ല് നന്നായി തുടച്ചു കൈയിൽ പിടിച്ച് ക്രോധചിഹ്നത്തോടെ വളഞ്ഞ ഭ്രുകുടിയോടുകൂടി ദേവദത്തം എന്ന ശംഖ് എടുത്തു വിളിച്ചു. ശത്രുസംഹാരിയായ ത്വാഷ്ട്രം (ബ്രഹ്മാസ്ത്രം) എന്ന അസ്ത്രം കൈയിലെടുത്തു. അപ്പോൾ വെവ്വേറെ രൂപസഞ്ചയങ്ങൾ കണ്ടു. തന്നെപ്പോലുള്ള രൂപങ്ങൾ വളരെ കണ്ടു ബോധം മയങ്ങിയ അവർ പരസ്പരം പാർത്ഥന്മാരാണെന്നു വിചാരിച്ച് തമ്മിൽത്തമ്മിൽ കൊന്ന് 'ഇതാ കൃഷ്ണൻ! ഇതാ പാർത്ഥൻ! ഇതാ പാണ്ഡവൻ! ഇതാ യാദവൻ!' ഇപ്രകാരം അട്ടഹസിച്ച് ഉൾഭ്രമത്തോടെ പോരിൽ തമ്മിൽത്തമ്മിൽ വെട്ടിവീഴ്ത്തി. പരമാസ്ത്രത്തിൽ മോഹിച്ചു പരസ്പരം നശിപ്പിച്ചു. ആ ഭടന്മാരെല്ലാം പൂത്തുനിൽക്കുന്ന മുരുക്കുകൾപോലെ ശോഭിച്ചു. അവർ തൂകുന്ന ബാണജാലങ്ങളൊക്കെ ചുട്ടെരിച്ച് ആ മഹാസ്ത്രം ശൂരന്മാരെ ഭസ്മമാക്കി സംഹരിച്ചു. പിന്നെ ഫൽഗുനൻ ചിരിച്ചുകൊണ്ട് മാളവലലിത്ഥരേയും, ത്രിഗർത്തമാവെല്ലരേയും അമ്പെയ്ത് ആർത്തിപ്പെടുത്തി. ആ വീരൻ കൊന്നൊടുക്കുന്ന കാലചോദിതന്മാരായ രാജാക്കന്മാർ, പലേവിധത്തിൽ ശരജാലങ്ങൾ പാർത്ഥനിൽ പ്രയോഗിച്ചു. തേരും, കേശവനേയും, പാർത്ഥനേയും കാണാതായി. ഘോരമായ ശരവർഷംകൊണ്ട് എല്ലാം മൂടി, ഉടനെ അവർ മെച്ചംനേടിയെന്നുകണ്ടു വിളിച്ച് ആർത്തു. കൃഷ്ണന്മാരുടെ കഥ കഴിഞ്ഞു എന്നു പറഞ്ഞ് അവർ രസത്തോടെ വസ്ത്രം വീശി. ഭേരീമൃദംഗങ്ങളും, ശംഖുകളും മുഴക്കി. പലമാതിരി സിംഹനാദങ്ങളും മുഴക്കി. തളർന്ന് അർജ്ജുനനോട് വിയർത്തുകൊണ്ട് കേശവൻ ചോദിച്ചു. 'എടോ അർജ്ജുനാ! നീ എവിടെയാണ്? നിന്നെക്കാണുന്നില്ലല്ലോ? നീ ജീവിച്ചിരിക്കുന്നുണ്ടോ?' കൃഷ്ണന്റെ വാക്കുകേട്ട് ധനഞ്ജയൻ വെമ്പലോടെ വായവ്യാസ്ത്രംകൊണ്ട് അവർ തൂകുന്ന ശരോൽക്കരമൊക്കെയകറ്റി. പിന്നെ ആന, തേർ, അശ്വം എന്നിവയോടുകൂടി സംശപ്തകന്മാരേയും ഉണങ്ങിയ ഇലപോലെ കാറ്റിൽ പറപ്പിച്ചു. കാറ്റിൽ പറക്കുന്ന അവർ, വൃക്ഷംവിട്ടു പറക്കുന്ന പക്ഷിക്കൂട്ടംപോലെ ആകാശത്തു പ്രശോഭിച്ചു. ധനഞ്ജയൻ അവരെ ആകെയിട്ട് ഇളക്കി. നൂറും ആയിരവും പേരെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ടു കൊന്നു. ഭല്ലങ്ങൾകൊണ്ട് തലകളും, ശസ്ത്രം ഏന്തിയ കരങ്ങളും, തുമ്പിക്കയ്യുപോലുള്ള തുടകളും അറുത്ത് ഊഴിയിൽ വീഴ്ത്തി. പുറം അറ്റും, കാൽ മുറിഞ്ഞും, കൈയും, കണ്ണും, തണ്ടെല്ലും പൊട്ടിയും, ഒടിഞ്ഞും, തകർന്നും, നാനാ അംഗാവയവങ്ങൾ പോയും അർജ്ജുനൻ ശത്രുക്കളെ വിരൂപരാക്കിത്തീർത്തു.

ഗന്ധർവ്വനഗരങ്ങൾപോലുള്ള രഥങ്ങളെ അമ്പെയ്ത് തകർത്തു. കുതിരകളേയും, ആനകളേയും അമ്പെയ്തു ഹനിച്ചു. കൊടി മുറിഞ്ഞ തേരുകൾ ഇടയ്ക്കിടെക്കിടക്കുന്ന ആ പ്രദേശം മൊട്ടപ്പനങ്കാടുപോലെ ശോഭിച്ചു.

കൊടി, കുന്തം, തോട്ടി ഇവയുള്ള കുതിരകൾ മരങ്ങൾ നില്ക്കുന്ന മല വജ്രമേറ്റപോലെ നിലംപതിച്ചു. ചാമരച്ചാർത്തോടുകൂടി കണ്ണും കുടലും പോയി മരിച്ച മേലാൾകളോടുകൂടിയ കുതിരകൾ പാർത്ഥന്റെ ശരമേറ്റു വീണു. നഖരങ്ങളാകുന്ന വാളുകൾ ചിന്നി ചട്ടയും, സന്ധിയും, അസ്ഥിയും നുറുങ്ങിയറ്റ് മർമ്മം പിളർന്ന് കാലാളുകൾ കഷ്ടം! ചത്തുകിടന്നു. കൊന്നും, കൊല്ലുന്നതായും, വീണും, വീഴുന്നതായും, പിടഞ്ഞും അവരാൽ പോർക്കളം ഘോരമായി. വർദ്ധിച്ചു പൊങ്ങിയ പൊടിപടലം രക്തവൃഷ്ടികൊണ്ട് ശമിച്ചു. തലയില്ലാത്ത ഉടലുകളാൽ ഭൂമി ദുർഗ്ഗമപ്രായമായി. ബീഭത്സുപോയ മാർഗ്ഗം രൗദ്രവും ബീഭത്സവുമായിത്തീർന്നു. അപ്പോൾ പശുക്കളെ (ജീവജാലങ്ങളെ) കൊല്ലുന്ന പ്രളയകാലത്തിലെ ശിവന്റെ രഥം (രുദ്രാക്രീഡം) പോലെയായി അർജ്ജുനന്റെ രഥം. പാർത്ഥൻ കൊന്നുവീഴ്ത്തിയ ആന, തേര്, അശ്വം എന്നിവയോടു കൂടിക്കലർന്നവരായ ആളുകൾ അവന്റെ നേരെ പാഞ്ഞേറ്റു ചത്ത് ശക്രന്റെ അതിഥികളായിത്തീർന്നു. ആ ഭൂമിയിൽ മഹാരഥന്മാർ മരിച്ചുവീണു, നിറഞ്ഞ് ഭൂതപ്രേതങ്ങളാൽ ഉഗ്രമായ മട്ടിലായി. സവ്യസാചി പ്രമത്തനായി സംശപ്തകന്മാരെ ഒടുക്കിക്കൊണ്ടിരുന്ന ഈ സന്ദർഭത്തിൽ ദ്രോണൻ വ്യൂഹം കെട്ടി ധർമ്മപുത്രനോട് ഏറ്റെതിർത്തു. വ്യൂഹംകെട്ടി യോദ്ധാക്കൾ അവനെ ചെന്ന് ഏറ്റ് എതിർത്തു. യുധിഷ്ഠിരന്റെ രക്ഷയ്ക്കുവേണ്ടി അപ്പോൾ യുദ്ധം ബഹളമായിത്തീർന്നു."

## 20. സങ്കുലയുദ്ധം – ദ്രോണൻ ധർമ്മപുത്രന്നെതിരെ

**ഗരുഡവ്യൂഹം ചമയ്ക്കുന്നു –** സഞ്ജയൻ തുടർന്നു: "ആ രാത്രി തീർന്നതിന്നുശേഷം മഹാരഥനായ ഭാരദ്വാജൻ ദുര്യോധനനോടു പറഞ്ഞതും രാജാവേ, ഞാൻ മുമ്പെ ഭവാനോട് പറഞ്ഞിട്ടുണ്ടല്ലോ. സംശപ്തകഗണത്തോടുകൂടി പാർത്ഥനെച്ചേർത്ത കൗശലംമൂലം പാർത്ഥൻ സംശപ്തകന്മാരോടു പൊരുതുവാനായി പോയി. ദ്രോണൻ വ്യൂഹം കെട്ടി പാണ്ഡവപ്പടയോടു പൊരുതി ധർമ്മജനെ പിടിക്കുവാൻ മനസ്സിൽക്കരുതി അടുത്തു. ഭാരദ്വാജൻ ഗരുഡവ്യൂഹം ചമച്ചതു കണ്ട് മണ്ഡലാർദ്ധവ്യൂഹത്തോടുകൂടി യുധിഷ്ഠിരൻ എതിർത്തേറ്റു.

ഗരുഡന്റെ മുഖത്തായി മഹാരഥനായ ഭാരദ്വാജൻനിന്നു. തലയ്ക്ക് സഹോദരന്മാരോടുകൂടി കൂട്ടത്തോടെ സുയോധനൻ നിന്നു. കൃപനും കൃതവർമ്മാവും രണ്ടു കണ്ണുകളായി വിളങ്ങി. ഭൂതശർമ്മനും, ക്ഷേമശർമ്മനും, വീര്യവാനായ കരകാക്ഷനും, കലിംഗസിംഹളന്മാരും, പ്രാച്യന്മാരും, ശൂദ്രന്മാരും, ആഭീരകന്മാരും ദശേരുകന്മാരും, ഹംസപാദന്മാരും, ശകന്മാരും, കാംബോജന്മാരും, യവനന്മാരും, ദരദന്മാരും, ശൂരസേനന്മാരും, കേകയന്മാരും, ഗളത്തിൽ തേര്, ആന, അശ്വം ഇവയോടുകൂടി വളരെപ്പേരും, ഭൂരിശ്രവസ്സും, ശല്യനും, ബാൽഹീകനും, സോമദത്തനും മറ്റു വീരന്മാരും വലത്തേ പങ്കിൽ നിന്നു. വിന്ദാനുവിന്ദരായ അവന്ത്യന്മാരും, കാംബോജേന്ദ്രനായ സുദക്ഷിണനും, ഇടത്തെ പങ്കിലായി ദ്രോണന്റെ പുത്രന്റെ മുമ്പിലായും നിന്നു. പിന്നിലായി കലിംഗന്മാരും, അംബഷ്ഠന്മാരും, പൗണ്ഡ്രന്മാരും, മാദ്രകന്മാരും, മാഗധന്മാരും, ഗാന്ധാരന്മാരും, ശകുനന്മാരും, പ്രാച്യന്മാരും, പാർവ്വതീയന്മാരും, വസാതികളും വാലിലായി വൈകർത്തനനായ കർണ്ണൻ മക്കളോടും ബന്ധുക്കളോടും ചേർന്നു നാനാനാട്ടുകാരായ പെരുംപടയോടൊത്ത് നിന്നു. ഭീമരഥന്മാരായ ജയദ്രഥൻ, സമ്പാതി, യാജഭൻ, ജയൻ, ഭൂമിഞ്ജയൻ, വൃഷൻ, ക്രഥൻ, ശക്തിമാനായ നൈഷധൻ, വലിയ ബലത്തോടുകൂടി ബ്രഹ്മലോകം കൊതിച്ച് യുദ്ധദക്ഷിണന്മാരായ രാജാക്കന്മാർ വ്യൂഹത്തിന്റെ ഉരസ്സിലായി നിന്നു. ദ്രോണൻ നിർമ്മിച്ച ആ വ്യൂഹം ആന, തേര്, ആൾ, ഹയം എന്നിവയോടുകൂടി കാറ്റേറ്റ കടൽപോലെ ഏറ്റവും തുള്ളുന്നതായി കാണപ്പെട്ടു. അതിൽ പക്ഷപ്രപക്ഷത്തിൽനിന്ന് രണോത്സുകർ ഇടിമിന്നലോടുകൂടി വർഷക്കാർമേഘംപോലെ ഇറങ്ങി. കോപ്പണിഞ്ഞ ആനപ്പുറത്തു കയറി നടുവിലായി ഭഗദത്തൻ ഉദയസൂര്യനെപ്പോലെ പ്രകാശിച്ചു. മാല്യങ്ങളും ദാമങ്ങളും തൂങ്ങുന്ന വെൺകൊറ്റക്കുട കൃത്യകായോഗത്തോടുകൂടിയ വാവിൻനാളിലെ ചന്ദ്രനെന്നപോലെ ആ നീലാഞ്ജനക്കുന്നുപോലെയുള്ള ആനയുടെ മുകളിലായി ശോഭിച്ചു. മഹാമേഘങ്ങൾ വർഷിക്കുന്ന വലിയ മലപോലെ നാനാഭൂഷായുധങ്ങളോടുകൂടിയ ആനകൾ ശോഭിച്ചു.।

നാനാഭൂഷണങ്ങളോടും, ആയുധങ്ങളോടുംകൂടിയ പല രാജാക്കന്മാരോടും ചേർന്ന് വാനോർഗണങ്ങളോടു ചേർന്ന ദേവരാജനെപ്പോലെ അവൻ വിളങ്ങി. അരികൾക്ക് ദുർജ്ജയമായി

അതിമാനുഷമായ ആ വ്യൂഹം കണ്ട് ധർമ്മപുത്രൻ ധൃഷ്ടദ്യുമ്നനോടു പറഞ്ഞു: 'പ്രഭോ, ഞാൻ ഇന്ന് ഈ ബ്രാഹ്മണന്റെ പിടിയിൽ അകപ്പെടാത്തവിധം പാരാവതാഭാശ്വനായ ഭവാൻ നീതി നടത്തിയാലും.'

ധൃഷ്ടദ്യുമ്നൻ പറഞ്ഞു: "ഹേ, സുവ്രതാ! എത്ര കിണഞ്ഞാലും ദ്രോണന് ഭവാനെ പിടികൂടുവാൻ സാധിക്കയില്ല. ദ്രോണനെ കൂട്ടരോടുകൂടി ഞാൻ തടുത്തുകൊള്ളാം. ഹേ, കൗരവാ! ഞാൻ ജീവനോടിരിക്കെ ഭവാൻ നടുങ്ങേണ്ട കാര്യമില്ല. ദ്രോണൻ എന്നെ ജയിക്കുവാൻ ഒരിക്കലും ശക്തനാവുകയില്ല."

സഞ്ജയൻ തുടർന്നു: "എന്നുപറഞ്ഞ് ശരം വർഷിച്ചുകൊണ്ട് പാരാവതാഭാശ്വനായ ദ്രുപദപുത്രൻ ദ്രോണനോടടുത്തു. ദ്രോണന്ന് അനിഷ്ടക്കാഴ്ചയായ ധൃഷ്ടദ്യുമ്നനെ കണ്ടമാത്രയിൽ അദ്ദേഹം ക്ഷണത്തിൽ അപ്രഹൃഷ്ടനായി അവനെക്കണ്ട് നിന്റെ പുത്രനായ ദുർമ്മുഖൻ ദ്രോണപ്രിയത്തിന്ന് ധൃഷ്ടദ്യുമ്നനെ തടുത്തു. ആ യുദ്ധം ഘോരമായി ബഹളമായ് ഉയർന്നു. ശൂരനായ ദുർമ്മുഖനും, പാർഷതനും തമ്മിൽ ഭയങ്കരമായി പട വെട്ടി. ഉടനെ പാർഷതൻ അമ്പെയ്തു ദുർമ്മുഖനെ മൂടി അടച്ച് എയ്യുന്ന ശരൗഘത്താൽ ദ്രോണനെ തടുത്തു. ദ്രോണനെ തടുത്തതായിക്കണ്ട് നിന്റെ പുത്രൻ പല മട്ടിൽ അമ്പെയ്തു പാഞ്ചാലപുത്രനെ മോഹിപ്പിച്ചു. പോരിൽ ആ കുരുപാഞ്ചാല വീരന്മാർ എതിർത്തുനില്ക്കുമ്പോൾ ദ്രോണൻ പല വഴിക്ക് അമ്പെയ്തു പാണ്ഡവപ്പടയുടച്ചു. കാറ്റേറ്റ് കാർക്കൂട്ടം ചിന്നിയപോലെ ഓരോരിടത്ത് പാണ്ഡവപ്പട ചിതറിച്ചിന്നി. തന്റെ ആൾക്കാരേയും ശത്രുക്കളേയും പരസ്പരം അറിയാതായി. ഊഹം കൊണ്ടും പേരുകേട്ടും അങ്ങനെ സംഗരം നടന്നു.

നല്ല കാഴ്ചയിലായി ആ പോരാട്ടം മുതിർന്നു. പിന്നെ, കമ്പം പിടിച്ചമാതിരി അതിരുകവിഞ്ഞ മട്ടിലായി. ചൂഡാമണി, പതക്കം, മെയ്ക്കോപ്പ്, ചട്ട ഇവയിൽ സൂര്യരശ്മികൾപോലെ ശോഭപൊങ്ങി. കൊടിക്കൂറകൾ, ആന, തേർ, കുതിര ഇവയിൽ ചിന്നി വലോകപ്പക്ഷികളുടെ തിരയോടുകൂടിയ മേഘങ്ങൾപോലെ ശോഭിച്ചു. കാലാൾപ്പട കാലാൾപ്പടയെ കൊന്നു. കുതിരപ്പട കുതിരപ്പടയെ കൊന്നു. തേരാളികൾ തേരാളികളേയും, കൊമ്പന്മാർ കൊമ്പന്മാരെയും കൊന്നു. ഉയർന്ന കൊടിയുള്ള ആനകൾ ആനകളോട് പെട്ടെന്നു പോരാടി ഭയജനകമായവിധം മർദ്ദിച്ചു. അവർ തമ്മിൽ കൂട്ടിമുട്ടി ഉരസി പോരടിക്കുമ്പോൾ കൊമ്പുകൾതമ്മിൽ കൂട്ടിയടിച്ചു തീപ്പൊരിപാറി കത്തിപ്പുകഞ്ഞ് തീ ജ്വലിച്ചു. കൊടി ചിന്നി, കൊമ്പു മുട്ടി തീ പുറപ്പെട്ട് ആനകൾ വാനിൽ മിന്നൽക്കൊടിയടിച്ച് ഇടയുന്ന കാർമേഘങ്ങൾപോലെയായി. പിടഞ്ഞും, ആർത്തും, താഴത്തുവീണും, ആനകൾ ഭൂമി പരക്കെ, കന്നൽക്കാർകൊണ്ട് ആകാശമെന്നപോലെ ചിന്നി. പ്രളയത്തിൽ ഘനാരവംപോലെ ഭയങ്കരമായ ഇരമ്പമുണ്ടായി. തോമരപ്രഹരമേറ്റും, അമ്പുകൊണ്ടും ചില ആനകൾ പേടിച്ചു ശബ്ദിക്കുന്ന ദിക്കുനോക്കിപ്പാഞ്ഞു. കൊമ്പന്മാർ കൊമ്പുകൊണ്ടേറ്റു കുത്തി ഓടിക്കുന്ന ആനകൾ പ്രളയത്തിലെ കാറുകൾപോലെ ഉച്ചത്തിലാർത്തു. മാറ്റാനകൾ കുത്തി പിന്നാക്കം മാറ്റുന്ന മറ്റു ഗജങ്ങൾ, തോട്ടിവെച്ച് കേറ്റി വിട്ടവ, പിന്നേയുമേറ്റ് ഉടച്ചു. ആനക്കാർ, തോമരം ശരാഘാതംകൊണ്ട് ആയുധവും തോട്ടിയും വിട്ട് ആനമേൽനിന്നു വീണു. ആളില്ലാത്ത ആനകളും, ആർത്തുകൊണ്ട് അങ്ങുമിങ്ങും കാർമേഘക്കഷണങ്ങൾപോലെ ഓടിപ്പാഞ്ഞ് തമ്മിൽതമ്മിൽ ചെന്നു കുത്തി ആയുധം കൈവിട്ടു ചത്ത് താഴെവീണ വീരന്മാരെ താങ്ങിക്കൊണ്ട് ഒറ്റയാൻപോലെ ചില ആനകൾ ഓടി. തോമരം, ഋഷ്ടി, മഴു എന്നിവയേറ്റ് ആനകൾ വീണു മുറവിളികൂട്ടി. ചുറ്റും വീഴുന്ന അവയുടെ കുന്നുപോലെയുള്ള ദേഹങ്ങൾ അലഞ്ഞു വീണ് അടിക്കുമ്പോൾ ഉലഞ്ഞ് ഭൂമുഖം ശബ്ദമയമായി. ആനക്കാർ കൊന്നുവീഴ്ത്തിയ, കൊടിയണിഞ്ഞ ഗജങ്ങൾ ചുറ്റും മലകൾപോലെ ചിന്നി മന്നിടം ശോഭിച്ചു. ഉളിയമ്പെയ്തു തേരാളിവീരന്മാർ നെഞ്ചുപിളർന്ന ആനക്കാർ തോമരം, തോട്ടി എന്നിവ വിട്ട് വീണു. നാരാചംകൊണ്ട കുംഭികൾ ക്രൗഞ്ചംപോലെ ആർത്തു. ചിലർ ശത്രുമിത്രഭേദമില്ലാതെ സകലരേയും ചവിട്ടി മെതിച്ചു പാഞ്ഞു. തേര്, ആന, യോധന്മാരുടെ ഉടൽ ഇവ വീണു മുറിഞ്ഞ് ചോര ചേറാണ്ട മട്ടിൽ ആ ധരണീതലം മൂടി. കുംഭീന്ദ്രന്മാർ കൊമ്പിൽ കോർത്ത് മഹാരഥന്മാരെപ്പൊക്കി. ചക്രത്തോടുകൂടിയും, ചക്രമറ്റ തേരോടുകൂടിയും മഹാരഥന്മാരെ ഗജരാജന്മാർ പൊക്കി.

തേരാളിമാർ പോയ തേരുകളും, തേർകളില്ലാത്ത കുതിരകളും, ആനക്കാർ ചത്ത ആനകളും, പേടിമൂത്ത് ചുറ്റും ഓടി. പരിഭ്രമത്തിൽ പിതാവ് പുത്രനേയും, പുത്രൻ പിതാവിനേയും കൊന്നു. യുദ്ധം ഇപ്രകാരം ബഹളമായി; ഒന്നും അറിയാത്ത മട്ടിലായി. അടിയോളം താണ് ചോരച്ചളിയിൽ ആളുകൾ താഴ്ന്ന് കത്തുന്ന കാട്ടുതീയിൽ ചുഴന്ന മാമരങ്ങൾപോലെ ശോഭിച്ചു. ചോരകൊണ്ടു നനഞ്ഞ വസ്ത്രങ്ങളും, കവചങ്ങളും, കുടയും, കൊടിയും എല്ലാം ചോരയിൽ മുഴുകി.

കുതിരക്കൂട്ടവും, തേർനിരയും, ആൾക്കാരും ചത്തുവീണ് മൂടിക്കിടക്കുമ്പോൾ പലപാട് തേരുകൾ അവരുടെ മീതെ ഓടി. ഗജൗഘമാകുന്ന ഊക്കോടെ ശവച്ചണ്ടികൾ ചേർന്ന് തേർനിരകളാകുന്ന ചുഴിയോടെ പടക്കടൽ ശോഭിച്ചു. ജയം നോക്കുന്ന യോദ്ധന്മാർ വാഹനമാകുന്ന തോണിയിൽ അതിൽ ഇറങ്ങി വൈരവ്യാമോഹം എടുത്തുകാട്ടി. ശരവർഷങ്ങളേറ്റ് അറ്റ് ചിഹ്നം ചേർന്ന യോദ്ധന്മാരിൽ ബോധത്തോടുകൂടി ഒരുത്തനും ആനക്കൂട്ടത്തിൽ ഉണ്ടായിരുന്നില്ല.

ഇപ്രകാരം പേടി തോന്നിക്കുന്നവിധം ഉല്ക്കടമായ പോരാട്ടം നടക്കുമ്പോൾ ശത്രുക്കളെ പിന്മടക്കി ദ്രോണൻ ധർമ്മജനോടു നേരിട്ടു."

## 21. ദ്രോണയുദ്ധം - പാണ്ഡവപക്ഷത്തിലെ അനേകം യോദ്ധാക്കളെ ദ്രോണൻ വധിക്കുന്നു -

സഞ്ജയൻ പറഞ്ഞു: "യുധിഷ്ഠിരൻ അടുത്തെത്തിയതു കണ്ട് ദ്രോണൻ ശരവർഷം ഉതിർത്തുകൊണ്ട് നിർഭയം എതിരേറ്റു. അപ്പോൾ ധർമ്മജന്റെ സൈന്യത്തിൽ ഹളഹളസ്വനം മൂത്തു. സിംഹം ആനത്തലവനോട് ഏല്ക്കുമ്പോൾ ആനയുടെ അലർച്ച പോലെ ആ ശബ്ദം മുഴങ്ങി. ഉടനെ ശൂരനും സത്യപരാക്രമനുമായ ശത്രുജിത്ത് ധർമ്മജഗ്രഹണത്തിന്നു തക്കംനോക്കുന്ന ഗുരുവായ ദ്രോണനോട് ഏറ്റു. പിന്നെ പാഞ്ചാലനും ആചാര്യനും തമ്മിൽ ശക്തിയായി പോരാടി. ശക്രനും, വൈരോചനനും തമ്മിൽ എന്നപോലെ അവർ സൈന്യക്ഷോഭംചെയ്തു പോരാടി. വില്ലാളിയും സത്യവിക്രമനുമായ സത്യജിത്ത് ദ്രോണനെ കൂരമ്പ് എയ്തു മഹാസ്ത്രത്തിന്റെ പാടവം കാണിച്ചു. അവന്റെ സാരഥിയിൽ ക്രൂരമായ അഞ്ച് അമ്പുവിട്ടു. സാരഥി മയങ്ങിപ്പോയി. പിന്നെ പതിപ്പത്തമ്പ് അവന്റെ ഹയങ്ങളിൽ എയ്തു. ചൊടിച്ച് പിൻസൂതനിലും പത്തമ്പുകൾ വിട്ടു. വട്ടം ചുറ്റിത്തിരിഞ്ഞ് വട്ടത്തിൽ സഞ്ചരിച്ച് ശത്രുജിത്തായ ദ്രോണന്റെ കൊടി നുറുക്കി. അവന്റെ വീരചരിതം കണ്ട് ദ്രോണൻ മനസ്സുകൊണ്ട് കാലോചിതമായി ചിന്തിച്ചു. മർമ്മംപിളർക്കുന്ന പത്തു ശരങ്ങൾ സത്യജിത്തിൽ പതിപ്പിച്ചു. അവന്റെ വില്ലും, അമ്പും അറുത്ത് ഗുരു എയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് പ്രതാപിയായ അവൻ ദ്രോണനെ കങ്കപത്രങ്ങൾവെച്ച മുപ്പതു ശരങ്ങൾ എയ്തു. ദ്രോണനെ സത്യജിത്ത് ഗ്രസിക്കുന്നവിധം പോരാടുന്നതു കണ്ട് പാണ്ഡവന്മാർ ആർക്കുകയും കാണികൾ വസ്ത്രം വീശുകയും ചെയ്തു. ഉടനെ വൃകൻ ചൊടിച്ചുവന്ന് അറുപതു ശരങ്ങൾ ദ്രോണന്റ നെഞ്ചിൽ നേരിട്ട് എയ്തു. അതോടുകൂടി പാണ്ഡവരുടേയും എതിരാളികളുടേയും ഇടയിൽ അത്ഭുതഘോഷം ഉതിർന്നു. ശരവർഷംകൊണ്ടു മൂടപ്പെടുന്ന മഹാരഥനായ ദ്രോണൻ ചൊടിച്ചു കണ്ണുരുട്ടി ഊക്കുകാണിച്ചു. സത്യജിത്തിന്റേയും വൃകന്റേയും വില്ലു മുറിച്ചു. ദ്രോണൻ ആറമ്പെയ്തു അശ്വത്തോടും സൂതനോടുംകൂടി വൃകനെ കൊന്നു. സത്യജിത്ത് ഊക്കുകൂടിയ വേറെ വില്ലെടുത്ത് സൂതാശ്വകേതുക്കളേയും ദ്രോണനേയും എയ്തു. ദ്രോണൻ; പാഞ്ചാലൻ ചെയ്ത പീഡനം പൊറുത്തില്ല. ഉടനെ അവനെ കൊല്ലുവാൻ തുടർച്ചയായി ശര

ങ്ങൾ വർഷിച്ചു. അശ്വങ്ങൾ, വില്ലിന്റെ പിടി, കൊടി, പിൻപുറത്തെ സൂതൻ എന്നിവയിൽ ദ്രോണൻ ശരം വർഷിച്ചു. വീണ്ടുംവീണ്ടും വില്ലറുത്തുതള്ളുന്നുണ്ടെങ്കിലും പരമാസ്ത്രജ്ഞനായ പാഞ്ചാല്യൻ ദ്രോണനോടു പൊരുതി. വലിയ പോരിൽ സത്യജിത്ത് ഇപ്രകാരം ഉയരുന്നതു കണ്ട് അർദ്ധചന്ദ്രംകൊണ്ടു വമ്പനായ അവന്റെ തല കൊയ്തു. പാഞ്ചാല്യനിൽ തലവനായ ആ മഹാരഥൻ മരിച്ചപ്പോൾ പായുന്ന അശ്വങ്ങളോടുകൂടി ദ്രോണന്റെ പാർശ്വത്തിൽനിന്ന് ധർമ്മജൻ പിൻവാങ്ങി.

ഉടനെ പാഞ്ചാലന്മാരും, മത്സ്യരും, കാരൂഷരും, ചേദികളും, കോസലന്മാരും, സൃഞ്ജയന്മാരും യുധിഷ്ഠിരനെ രക്ഷിക്കുവാൻ ദ്രോണനോട് ഹൃഷ്ടരായി ഏറ്റു. ധർമ്മജഗ്രഹണത്തിന്നു ശത്രുസംഹാരിയായ ഗുരു പഞ്ഞിക്കൂട്ടത്തെ അഗ്നിയെന്നപോലെ ആ പടക്കൂട്ടത്തെ ഒടുക്കി. ദ്രോണൻ സൈന്യങ്ങളെ ചുട്ടുപൊടിക്കുന്നതു കണ്ടപ്പോൾ മത്സ്യരാജാവിന്റെ സോദരനായ ശതാനീകൻ പാഞ്ഞ് അടുത്തു. ചാണയ്ക്കുവെച്ചതും, സൂര്യാംശുവിനൊക്കുന്നതുമായ ശരങ്ങളെ സൂതാശ്വയുക്തനായ ദ്രോണൻതന്നിൽ എയ്ത് ആർത്തു ക്രൂരകർമ്മത്തിൽ ഏർപ്പെട്ട് ദുഷ്കരമായ ക്രിയ ചെയ്യുന്ന അവൻ പോരാളിയായ ദ്രോണനിൽ ശരവ്രാതങ്ങൾ വർഷിച്ചു. അലറുന്ന അവന്റെ കുണ്ഡലംചാർത്തിയ മുഖം ദ്രോണൻ കത്തിയമ്പെയ്തു ഖണ്ഡിച്ചു. ഇതു കണ്ടതോടുകൂടി മത്സ്യന്മാർ പാഞ്ഞ് ഓടിക്കളഞ്ഞു.

മത്സ്യരേയും, ചേദികേകയന്മാരേയും, പാണ്ഡുപാഞ്ചാലന്മാരേയും, സൃഞ്ജയന്മാരേയും ഗുരു ജയിച്ചു. കാട്ടുതീയെന്നപോലെ പടയെ ചുടുന്നവിധം ചൊടിച്ച് ദ്രോണൻ പോരാടി. വീരനായ രുക്മരഥനെക്കണ്ട സൃഞ്ജയന്മാർ കമ്പിച്ചു. ക്ഷിപ്രകാരിയായ അവൻ മുഖ്യമായ ചാപം ഇട്ട് ഉലച്ച് ശത്രുസംഘത്തെ മുടിച്ചുകൊണ്ടിരിക്കെ ഞാണിന്റെ ധ്വനി ചുറ്റും മുഴങ്ങിക്കേൾക്കുമാറായി.

തേര്, കാലാൾ, ആന, കുതിര, ഗജം, സാദി, രഥീന്ദ്രന്മാർ ഇങ്ങനെ എല്ലാറ്റിനേയും ശരങ്ങൾകൊണ്ടു ദ്രോണൻ കൊല്ലാൻ തുടങ്ങി. ഊക്കിൽ വിടുന്ന ശരങ്ങൾ ചുഴലിക്കാറ്റേറ്റ് ഇരമ്പുന്ന മഴക്കാറ് അശ്മവൃഷ്ടി ചൊരിയുന്നതുപോലെ വർഷിച്ചു ശത്രുക്കൾക്കു ഭയം വളർത്തി പട ഉടയുന്നവിധം മിത്രങ്ങൾക്ക് അഭയപ്രദനായ ദ്രോണൻ നടന്നു. കാറിൽ മിന്നൽപോലെ പൊന്നു കെട്ടിച്ച വില്ലോടുകൂടിയ ദ്രോണനെ എല്ലാ ദിക്കിലും കാണുവാൻ കഴിഞ്ഞു. ആ സംഗരത്തിൽ സഞ്ചരിക്കുന്ന അവന്റെ കൊടിയടയാളമായ വേദി ഹിമാദ്രിയുടെ ശിഖരംപോലെ ശോഭിച്ചു കാണുമാറായി. ദ്രോണൻ പാണ്ഡവസൈന്യത്തിൽ, ദേവാസുരന്മാർ തൊഴുന്ന വിഷ്ണുവിനെപ്പോലെ വലിയ കദനംചെയ്തു. ശൂരനും, ശക്തനും, സത്യവാദിയും, പ്രാജ്ഞനും, സത്യപരാക്രമനും, മഹാനുഭാവനും, പ്രളയഘോരനും, ഭീരുക്കൾക്ക് ഭയങ്കരനുമായ ദ്രോണൻ രൗദ്രമായ പോരാട്ടം നടത്തി രക്തപ്പുഴയൊഴുക്കി. ധ്വജവർമ്മച്ചുഴിയോടും ഗജവാജികളാകുന്ന മുതലകളോടും, വാളുകളാകുന്ന മീനുകളോടും, വീരാസ്ഥികളാകുന്ന ചരലോടും, ഉഗ്രമായ ഭേരീമുരജശബ്ദമായയോടും, പരിപ്ലവത്തോടും, ഉഗ്രമായ മുടിച്ചണ്ടിയോടും, ശരൗഘമാകുന്ന നാഗത്തോടും വില്ലാകുന്ന അലയോടും, കരത്തളിരാകുന്ന തളിരോടുംകൂടി പോർക്കളത്തിൽ കുരുസൃഞ്ജയന്മാരെ ഹരിച്ചുകൊണ്ട് രക്തപ്പുഴയൊഴുക്കി. മനുഷ്യശീർഷമാകുന്ന പാറയോടും, തുടയാകുന്ന മത്സ്യത്തോടും, ഗദയാകുന്ന ഉഡുപത്തോടും, തലപ്പാവുകളാകുന്ന നുരക്കൂട്ടത്തോടും, അഴിഞ്ഞ തലപ്പാവുകളാകുന്ന കടൽപ്പാമ്പുകളോടും, വീരാപഹാരിയായി മാംസച്ചോരച്ചേറുകലങ്ങിയും, ആനയാകുന്ന ഗ്രാഹത്തോടും, കേതുവാകുന്ന വൃക്ഷത്തോടും കൂടി രാജാക്കൻമാർ മുങ്ങിയതും, ക്രൂരമായ ശരീരചങ്ങാടത്തോടുകൂടിയതും, അശ്വങ്ങളാകുന്ന നക്രത്തോടും, ദുരന്തമായും അന്തകന്റെ അന്തികത്തിൽ എത്തുന്നതുമായ പുഴ ദ്രോണൻ പ്രവഹിപ്പിച്ചു. ക്രവ്യാദജാലങ്ങൾ വന്നുകൂടി, കുറുക്കനും, നായ്ക്കളും ഒത്തുചേർന്നും മഹാരൗദ്രമായ പിശാചുക്കൾ സേവിച്ചും അങ്ങനെ ആ പുഴ പ്രവഹിച്ചു.

ആ മഹാരഥനായ ദ്രോണൻ ഇപ്രകാരം കാലനെപ്പോലെ സൈന്യത്തെ ചുടുമ്പോൾ ചുറ്റും ദ്രോണന്റെ നേർക്ക് കുന്തീപുത്രൻ തുടങ്ങിയവർ ഏറ്റു. ആ ശൂരന്മാർ എല്ലാവരുംകൂടി ദ്രോണനെ അംശുക്കളാൽ തപ്തമാക്കുന്ന സൂര്യനെ ലോകങ്ങൾ എന്നപോലെ ചുഴന്നു. ആ ശൂരനായ ധന്വാവിനെ ആയുധമേന്തിയ ഭവാന്റെ ഭടന്മാരും, രാജാക്കളും, രാജപുത്രന്മാരും, ചുറ്റും നിന്ന് സഹായിച്ചു. ശിഖണ്ഡി ദ്രോണനെ ഉടനെ മൂർച്ചകൂട്ടിയ അഞ്ചു സായകങ്ങൾ എയ്തു. ക്ഷത്രധർമ്മാവ് ഇരുപതും, വസുദാനൻ അഞ്ചും, ഉത്തമൗജസ് മൂന്നും, ക്ഷത്രദേവൻ,അഞ്ചും, സാത്യകി നൂറു ബാണങ്ങളും, എട്ടു ബാണം യുധാമന്യുവും, യുധിഷ്ഠിരൻ പന്ത്രണ്ടും ദ്രോണനെ എയ്തു. പത്തു ശരങ്ങൾ ധൃഷ്ടദ്യുമ്നനും, മൂന്നു ശരങ്ങൾ ചേകിതാനനും എയ്തു. അപ്പോൾ സത്യസന്ധനായ ദ്രോണൻ മത്തഹസ്തിപോലെ തേർക്കൂട്ടത്തിൽ ചെന്നുകയറി ദൃഢസേനനെ വീഴ്ത്തി. പിന്നെ നിർഭയം എതിർത്ത് എയ്യുന്ന ക്ഷേമരാജനെ ഒമ്പതു ശരങ്ങൾ തേർത്തട്ടിൽനിന്ന് എയ്തു. അവൻ ശരമേറ്റ് ചത്തുവീണു. ദിക്കിലൊക്കെ ചരിക്കുന്ന അവൻ പടയുടെ നടുവിൽക്കയറി അന്യർക്ക് രക്ഷിതാവായി വിളങ്ങി. താൻ ആരാലും രക്ഷിതനായില്ല.

ശിഖണ്ഡിയെ പന്ത്രണ്ടും, ഉത്തമൗജസ്സിനെ ഇരുപതും ശരങ്ങൾ എയ്തു. ഉളിയമ്പെയ്തു വസുദാനനെ അന്തകാലയം കയറ്റി. ക്ഷേമവർമ്മാവിൽ എൺപതും, സുദക്ഷിണനിൽ ഇരുപത്താറും പ്രഹരിച്ചു. ക്ഷത്രദേവനെ തേർത്തട്ടിൽനിന്നു ഭല്ലത്താൽ വീഴിച്ചു. യുധാമന്യുവിൽ അറുപത്തിനാലും, മാധവനിൽ മുപ്പതും ശരങ്ങൾ എയ്ത് ധർമ്മജന്റെ അടുത്തേക്ക് ദ്രോണൻ പാഞ്ഞുചെന്നു. ഉടനെ ധർമ്മജൻ ഗുരുവിന്റെ പാർശ്വത്തിൽനിന്ന് പായുന്ന അശ്വങ്ങളെ ഓടിച്ച് പിൻവാങ്ങി. ഉടനെ പാഞ്ചാല്യൻ ചെന്നുകയറി. വില്ല്, സൂതൻ, കുതിര എന്നിവയിലും അവനിലും ഗുരു ശരംവിട്ടു. ഉടനെ ശരമേറ്റ അവൻ വാനിൽനിന്ന് നക്ഷത്രമെന്നപോലെ പാർത്തട്ടിൽ വീണു. പാഞ്ചാലന്മാർക്ക് കീർത്തി കൂട്ടുന്നവനായ ആ രാജപുത്രൻ മരിച്ചപ്പോൾ 'ദ്രോണനെ ക്കൊല്ലൂ! ദ്രോണനെക്കൊല്ലൂ!' എന്നു വലിയ ഒരു ബഹളം പൊങ്ങി. ഏറ്റവും ചൊടിച്ച് ആ പാഞ്ചാലമത്സ്യകേകയന്മാരേയും, പാണ്ഡുസൃഞ്ജയന്മാരേയും ശക്തനായ ഗുരു ഇളക്കി.

ശൈനേയൻ, ചേകിതാനൻ, ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, വാർദ്ധക്ഷേമി, ചൈത്രസേനി, സേനാബിന്ദു, സുവർച്ചൻ ഇവരും മറ്റു പലരുമായ നനാരാജാക്കന്മാരെയൊക്കെ കുരുക്കളാൽ ചുറ്റപ്പെട്ട ദ്രോണൻ ജയിച്ചു. നിന്റെ ആൾക്കാർ വലിയ പോരിൽ വിജയികളായി ചുറ്റും പാഞ്ഞോടുന്ന പാണ്ഡവഭടന്മാരെ ആ യുദ്ധത്തിൽ കൊന്നു. ചുറ്റും ഇന്ദ്രൻ കൊന്നൊടുക്കുന്ന ദൈത്യന്മാരെപ്പോലെ ആ മത്സ്യപാഞ്ചാലകേകയന്മാർ ഇളകി."

**22. ദ്രോണയുദ്ധം - ദ്രോണന്റെ ശരവർഷത്താൽ പാണ്ഡവപ്പട ചിന്നിച്ചിതറുന്നു** - ധൃതരാഷ്ട്രൻ പറഞ്ഞു: "ദ്രോണൻ പാണ്ഡവന്മാരേയും പാഞ്ചാലന്മാരേയും വലുതായ പോരിൽ ഉടച്ചപ്പോൾ വേറെ ആരെങ്കിലും എതിർത്തുവോ? ക്ഷത്രിയന്മാർക്ക് യശസ്കരമായതും ഭീരുക്കൾ പലായനംചെയ്യുന്നതുമായ ആ പോരിൽ ദ്രോണനോട് എതിർക്കുവാൻ ഒരാണും ഉണ്ടായില്ലെന്നോ! മത്തവാരണത്തെപ്പോലെയും, ക്രുദ്ധനായ വ്യാഘ്രത്തെപ്പോലെയും, പോരിൽ പ്രാണൻ കളഞ്ഞ് എതിർക്കുന്ന ആ ചിത്രയോധിയായ വില്ലാളിയെ, അരിഭീഷണ മൂർത്തിയെ, കൃതജ്ഞനും, സത്യവാനും, ദുര്യോധനഹിതാർത്ഥിയും ശൂരനുമായ ആ ദ്രോണനെ, സൈന്യമദ്ധ്യത്തിൽ നില്ക്കുന്നതു കണ്ട് ഏതു വീരനാണ് തിരിച്ചേറ്റത്? അതു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "പോരിൽ ദ്രോണന്റെ അമ്പേറ്റ് ഇളകുന്ന പാണ്ഡുകേകയപാഞ്ചാലമത്സ്യസൃഞ്ജയയോധന്മാർ, ദ്രോണൻ ഊക്കോടെ എയ്തുവിടുന്ന ശരങ്ങളാൽ സിന്ധുനദിയുടെ ഒഴുക്കിൽ വഞ്ചികൾപോലെ അലയുന്നതു കണ്ട്, കൗരവന്മാർ വാദ്യഘോഷം മുഴക്കി. തേര്, ആന, ആൾക്കാർ ഇവയോ

ടുകൂടി സസന്തോഷം അദ്ദേഹത്തെ ചുറ്റും വളഞ്ഞു. അവരെ ക്കണ്ട് ദുര്യോധനരാജാവ് പുഞ്ചിരിയോടെ കർണ്ണനോടു പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "കർണ്ണാ! നോക്കൂ! ദ്രോണന്റെ ശര ങ്ങളേറ്റ് സോമകന്മാർ സിംഹം ചിന്നിച്ച കാട്ടുമൃഗങ്ങൾപോലെ പരക്കംപായുന്നതു കണ്ടുവോ? അവർ ഇനി ജീവനുള്ളകാലം യുദ്ധത്തിന്റെ മോഹവുംകൊണ്ട് ഇറങ്ങുകയില്ലെന്നാണ് ഞാൻ കരുതുന്നത്. ഗുരുവര്യൻ അവരെ, വൃക്ഷങ്ങളെ കൊടുങ്കാറ്റ് എന്ന വിധം ഒടിച്ചുതകർത്തിരിക്കുന്നു. മഹാത്മാവായ രുക്മരഥൻ അമ്പെയ്തു കഷ്ടപ്പെടുത്തി വിട്ട ഇവർ പലപാടും അങ്ങുമിങ്ങും അലഞ്ഞ് പായുകയാണ്. കുരുക്കളും, മഹാത്മാവായ ദ്രോണനും ചുറ്റും ഏല്ക്കുകയാൽ അവർ കാട്ടുതീയിൽപ്പെട്ട കൊമ്പന്മാരെ പ്പോലെയായി. കടന്നലുകൾ ഏറ്റപോലെ ദ്രോണബാണങ്ങൾ ഏറ്റ അവർ, പാഞ്ഞുപോകുമ്പോൾ തമ്മിൽ മുട്ടി അലയ്ക്കുന്നതു നോക്കൂ! ഭീരുക്കൾ! പാണ്ഡു സൃഞ്ജയന്മാർ ഉപേക്ഷിച്ച ഭീമനെ നോക്കൂ! എന്റെ ഭടന്മാരുടെ ചുറ്റും ഏറ്റവനായ അവനെ ക്കാണുമ്പോൾ എന്തൊരു സന്തോഷമാണ് എന്റെ കണ്ണിന്നു നല്കുന്നത്. ഈ ദുർമ്മതി ഇപ്പോൾ ലോകം ദ്രോണമയമായി ക്കാണുന്നുണ്ടാകും, തീർച്ചയാണ്. ഈ പാണ്ഡവൻ ഇപ്പോൾ ജീവനും രാജ്യവും കാംക്ഷിക്കുന്നില്ല.

കർണ്ണൻ പറഞ്ഞു: "ഈ മഹാഭുജൻ ഒരിക്കലും ജീവ നോടെ പിന്മാറുന്നവനല്ല. ഈ നമ്മുടെ സിംഹനാദമൊന്നും അവൻ സഹിക്കുകയില്ല. പോരിൽ പാണ്ഡുപുത്രന്മാരെ തകർക്കുവാൻ സാധിക്കുമെന്ന് എനിക്കു തോന്നുന്നില്ല. അവർ ശൂരന്മാരാണ്, ശക്തരാണ്, അസ്ത്രജ്ഞന്മാരാണ്, സമരോദ്ധത ന്മാരാണ്. വിഷം, അഗ്നി, ദ്യൂതം ഇവകൊണ്ടുള്ള ക്ലേശങ്ങൾ, വന വാസം ഇവയൊക്കെ സ്മരിക്കുന്ന പാണ്ഡുപുത്രന്മാർ യുദ്ധ ത്തിൽനിന്ന് പിന്മാറുമെന്നു വിചാരിക്കുന്നത് അബദ്ധമാണ്. ഓജ സ്വിയായ ഭീമൻ തിരിച്ചു എന്നു വിചാരിച്ച് സന്തോഷിക്കേണ്ട. അവൻ തേരാളികളിൽ കേമന്മാരെനോക്കി വധിക്കും. വാൾ, വേല്, വില്ല്, ആന, കുതിര, തേര്, ആൾ ഇവയെല്ലാം ഉറച്ചവനാ ണ്. അവൻ ഇരുമ്പുഗദയെടുത്തു കൂട്ടത്തോടെയൊക്കെ വധി ക്കും. ശൈനേയൻമുതലായ മഹാരഥന്മാർ അവനെ പിൻതുടരു ന്നുമുണ്ട്. പാണ്ഡുകേകേയ പാഞ്ചാലമത്സൻമാർ മുതലായവർ എല്ലാം ശക്തിമാന്മാരും വിക്രമിക്കുന്ന മഹാരഥന്മാരുമാണ്. അവർ വിശേഷിച്ചും ക്രോധരക്താക്ഷനായ ഭീമൻ പറഞ്ഞുവി ടുന്നവരുമാണ്. ആ കുരുപുംഗവൻ ദ്രോണന്റെ നേർക്ക് ചുറ്റും ഭീമനെത്തന്നെ ചൂഴ്ന്ന് അർക്കനെ കാറുകൾപോലെ അവർ ഒന്നിച്ച് ദ്രോണനെ പീഡിപ്പിക്കും. സൂക്ഷിക്കാഞ്ഞാൽ ഇയ്യാം പാറ്റ ദീപത്തോടെന്നപോലെ എതിർത്ത് നശിക്കും. ശങ്കിക്കേണ്ട തില്ല. അവർ കൃതാസ്ത്രന്മാരും പോരിൽ നല്ലപോലെ പൊരു തുന്നവരുമാണ്. വലിയ ഭാരം തന്നെയാണ് ദ്രോണാചാര്യനിൽ വെച്ചിരിക്കുന്നത്. നാം വേഗത്തിൽ ദ്രോണചാര്യന്റെ അടു ത്തേക്കു പോവുക! കോകങ്ങൾ സർപ്പത്തെ എന്നപോലെ ദ്രോണനെ വീഴ്ത്തുവാൻ ഇടവരരുത്!"

സഞ്ജയൻ പറഞ്ഞു: "കർണ്ണന്റെ ആ വാക്കുകേട്ടു ദുര്യോ ധനരാജാവ് അനുജന്മാരോടുകൂടി ദ്രോണന്റെ സമീപത്തെത്തി. അപ്പോൾ അവിടെ ഘോരമായ ഒരു പോരാട്ടം നടന്നു. ദ്രോണ സൈന്യത്തെ മുടിക്കുവാൻ അപ്പോൾ നടന്ന പോരാട്ടം അതിഭ യങ്കരമായി. നാനാനിറത്തിലുള്ള കുതിരകളോടുകൂടി പാണ്ഡ വന്മാർ ദ്രോണനോട് ഏറ്റു."

**23. ഹയധ്വജാദികഥനം – പാണ്ഡവപക്ഷത്തിൽ പ്പെട്ടവരുടെ ഹയധ്വജാദികളുടെ വിവരണം –** ധൃത രാഷ്ട്രൻ പറഞ്ഞു: "ഭീമൻ തുടങ്ങിയവരെല്ലാം ദ്രോണനോടു ചൊടിച്ച് ഏല്ക്കുകയുണ്ടായല്ലോ. ഓരോരുത്തർക്കുമുള്ള തേരിന്റെ ചിഹ്നം പറയുക."

സഞ്ജയൻ പറഞ്ഞു: "ഋക്ഷവർണ്ണാശ്വനായ ഭീമൻ എതിർക്കുന്നതു കണ്ട് വെള്ളക്കുതിരയുള്ളവനായ ശൈനേയൻ തിരിച്ചു. സാരംഗാശ്വങ്ങളുള്ളവനായ യുധാമന്യുവും ദ്രോണന്റെ തേരുനോക്കി ചൊടിയോടെ എതിർത്തു. മാടപ്രാവിന്റെ നിറമുള്ള പൊന്നണിഞ്ഞ കുതിരകളാൽ പാഞ്ചാലരാജാവിന്റെ പുത്രനായ ധൃഷ്ടദ്യുമ്നനും തിരിച്ചു. ശോണവർണ്ണവാഹനനായ അച്ഛന്റെ രക്ഷയ്ക്കുവേണ്ടി ക്ഷത്രധർമ്മനും യതവ്രതനുമായ മകൻ തിരി ച്ചു. ശിഖണ്ഡീപുത്രനായ ക്ഷത്രദേവൻ ഉടനെ താമരയുടെ നിറ മുള്ള മല്ലികാക്ഷാശ്വങ്ങളോടുകൂടി എത്തി. തത്തയുടെ നിറത്തി ലുള്ള നല്ല കാംബോജക്കുതിരകൾ വേഗത്തിൽ നകുലനെ അവി ടേക്കു നിന്റെ സേനയിൽ എത്തിച്ചു. മേഘവർണ്ണമുള്ള കുതിര കൾ ഉത്തമൗജസ്സിനെ വഹിച്ചു. തിത്തിരിപ്പുല്ലിന്റെ നിറമുള്ളതും, വായുവേഗമുള്ളതുമായ കുതിരകൾ വില്ലെടുത്ത സഹദേവനെ ബഹളപ്പോരിൽ വഹിച്ചു. കൊമ്പിന്റെ നിറത്തിൽ വാൽ കറുത്ത വായുവേഗത്തിലുള്ള കുതിരകൾ ധർമ്മപുത്രനെ വഹിച്ചു. പൊന്നിന്റെ മെയ്ച്ചട്ട ധരിച്ച വായുവേഗഹയങ്ങൾ ചുറ്റും നിര ന്ന്, ധർമ്മരാജാവിന്റെ സൈന്യം ഒത്തുചേർന്നു.

രാജാവിന്റെ പിൻപുറത്തായി പ്രഭുവായ പാഞ്ചാല്യൻ, ദ്രുപ ദൻ, നിന്നു. അവർക്കെല്ലാം രക്ഷയായിട്ടുള്ളവനും, പൊന്നിൻച ട്ടയണിഞ്ഞവനുമാണ് ആ രാജാവ്. ഏതു ശബ്ദവും സഹിക്കു ന്നതും മിന്നൽപോലുള്ളതുമായ ഹയങ്ങളാൽ രാജമദ്ധ്യത്തിൽ ആ വില്ലാളി ഭയംകൂടാതെ കയറി. അതിൽപ്പിന്നെ വിരാടൻ മഹാ രഥന്മാരോടുകൂടി ശിഖണ്ഡിയും, കേകേയന്മാരും, ധൃഷ്ടകേ തുവും സ്വന്തം സൈന്യങ്ങളോടുകൂടി മത്സ്യരാജാവിനെ തുണ ച്ചു. പാച്ചോറ്റിപ്പൂവിന്റെ നിറമുള്ള പൊന്നണിഞ്ഞ വാജികൾ ശത്രു ജിത്തായ മത്സ്യനെ വഹിച്ചു ശോഭിച്ചു. വിരാടന്റെ പുത്രനെ മഞ്ഞൾനിറമുള്ള പൊന്നണിഞ്ഞ വാജികൾ ഏറ്റവും വേഗ ത്തിൽ വഹിച്ചു. കേകയഭ്രാതാക്കളായ അഞ്ചുപേരും ഇന്ദ്രഗോ പംപോലെ ശോഭിക്കുന്ന അശ്വങ്ങളോടുകൂടിയവരാണ്. പൊൻനി റംപൂണ്ട അവർ ചുവന്ന കൊടിയുള്ളവരാണ്. പൊന്മാലയ ണിഞ്ഞ ആ ശൂരന്മാർ യുദ്ധകോവിദന്മാരാണ്. മഴപെയ്യുന്ന കാറ്റു പോലെ അവർ ചട്ടയിട്ട് ശോഭിക്കുന്നവരായിക്കണ്ടു. ആമമായ പാത്രത്തിന്റെ നിറത്തിലുള്ള അശ്വങ്ങളോടുകൂടി അമിതൗജസ്സ് രണാങ്കണത്തിൽ ശോഭിച്ചു. ആനക്കൊമ്പിന്റെ നിറമുള്ള അശ്വ ങ്ങൾ ശിഖണ്ഡിയെ വഹിച്ചു. മഹാരഥന്മാരായ പന്തീരായിരം പാഞ്ചാലന്മാരും അപ്രകാരംതന്നെയുള്ളവരാണ്. അതിൽ ആറാ യിരം പേർ ശിഖണ്ഡിയെ പിന്നിൽനിന്നു സഹായിച്ചു. നൃസിം ഹനായ ശിശുപാലന്റെ പുത്രനെ തുള്ളിച്ചാടുന്ന സാരംഗശബ ളാശ്വങ്ങൾ വഹിച്ചു. ചേദിരാജാവും, വലിയ ബലമുള്ളവനുമായ ധൃഷ്ടകേതു കാംബോജശബളാശ്വങ്ങളോടുകൂടി എതിർത്തു.

ബൃഹൽക്ഷത്രനായ കേകയനെ സുകുമാരങ്ങളായ വാജി കൾ, പഞ്ഞിപ്പുകയുടെ നിറമുള്ള സൈന്ധവങ്ങൾ, വഹിച്ചു. ശൂര നായ ശിഖണ്ഡീപുത്രനെ, ക്ഷത്രദേവനെ, പൊൻകോപ്പണിഞ്ഞ പട്ടുനൂൽ നിറമുള്ള കുതിരകൾ വഹിച്ചു.

വൈരിഘ്നാതിയായ സേനാബിന്ദുവിനെ പോരിൽ ക്രൗഞ്ച വർണ്ണങ്ങളായ നല്ല കുതിരകൾ വഹിച്ചു. യുവാവും സുഭഗനും, ശൂരനുമായ കാശീപുത്രനായ പ്രതിവിന്ധ്യനെ കണ്ഠം കറുത്തും, ഉടൽ വെളുത്തുമുള്ള ഇണങ്ങിയ കുതിരകൾ വഹിച്ചു. പാർത്ഥൻ സോമനിൽനിന്നു നേടിയ സുതസോമകുമാരനെ ഉഴുന്നിൻനിറ മുള്ള നല്ല കുതിരകൾ വഹിച്ചു.

സഹസ്രസോമപ്രതിമനായ അവൻ കുരുക്കൾ വാഴുന്ന ഉദ യേന്ദു രാജ്യത്തു പിറന്നു. സോമകന്മാരുടെ മദ്ധ്യത്തിൽ ഖ്യാത നായി, സുതസോമൻ എന്ന് പ്രസിദ്ധനായി. നകുലപുത്രനായ ശതാനീകനെ ശാലപുഷ്പംപോലെയുള്ള കുതിരകൾ വഹിച്ചു. പൊന്നിൻകടിഞ്ഞാണുമായി മയിലിന്റെ കണ്ഠത്തിന്റെ നിറമുള്ള വാജികൾ ശ്രുതജ്ഞനായ ശ്രുതകർമ്മനെ വഹിച്ചു. പാർത്ഥസ മനായ ശ്രുതകീർത്തിയെ ആഹവത്തിൽ കാട്ടുകാക്കയുടെ നിറ മുള്ള വാജികൾ വഹിച്ചു. കൃഷ്ണാർജ്ജുനന്മാരുടെ മുക്കാൽഭാ ഗം ഗുണമുള്ളവനായ അഭിമന്യുവെ മഞ്ഞക്കുതിരകൾ വഹിച്ചു.

ധാർത്തരാഷ്ട്രന്മാരെവിട്ട് ഒറ്റയ്ക്ക് പാണ്ഡവന്മാരോടു ചേർന്ന യുയുത്സുവിനെ വലിയ അശ്വങ്ങൾ വഹിച്ചു. വൃദ്ധക്ഷേ

മജവീരനെ പഞ്ഞിക്കെട്ടുപോലെയുള്ള അശ്വങ്ങൾ പൊന്നണിഞ്ഞു വഹിച്ചു.

കറുത്ത കാലും പൊൻനിറമുള്ള ചട്ടയുമുള്ളതും, സൂതന്ന് ഇണങ്ങുന്നവയുമായ വാജികൾ സൗചിത്തിയെ വഹിച്ചു. പുറത്തു പൊൻനിറവും, പട്ടുനൂലിന്റെ നിറവുമുള്ള കുതിരകൾ, പൊന്മാലയണിഞ്ഞ്, ശ്രേണിമാനെ വഹിച്ചു. അസ്ത്രസാരം, ധനുർവ്വേദം, ബ്രാഹ്മവേദം ഇവയിൽ വിദഗ്ദ്ധനായ സത്യധൃതിയെ ചുവന്ന വാജികൾ വഹിച്ചു. ദ്രോണൻ ആരുടെ ഇരയാണോ, ആ പാഞ്ചാല്യനായ ധൃഷ്ടദ്യുമ്നനെ മാടപ്രാവിന്നു തുല്യമായ വാജികൾ വഹിച്ചു. അവന്നു പിമ്പേ സത്യധൃതി, പിന്നെ സൗചിത്തി, രണദുർമ്മദൻ, ശ്രേണീമാൻ, വസുദാനൻ, കാശ്യപുത്രൻ ഇവരൊക്കെ പൊന്നണിഞ്ഞ കാംബോജാശ്വങ്ങളോടുകൂടിയവരാണ്. ഇവരെല്ലാം ശത്രുസൈന്യത്തെ നടുക്കുന്ന യമവൈശ്രവണോപമന്മാരാണ്.

പ്രഭദ്രകന്മാർ, കാംബോജർ, ആയുധധാരികളായ ആറായിരം പേർ നാനാവർണ്ണത്തിലുള്ള അശ്വങ്ങളോടുകൂടിയവരും പൊന്നണിഞ്ഞ കൊടിയുള്ളവരുമാണ്. വില്ലുലച്ച് അമ്പുവർഷിച്ചു ശത്രുക്കളെ ഇളക്കുന്ന അവർ ഒപ്പം മരിക്കുവാൻ തയ്യാറായി ധൃഷ്ടദ്യുമ്നന്റെ പിൻപുറത്ത് അണിനിരന്നു. ബഭ്രുകൗശേയവർണ്ണങ്ങളായും സ്വർണ്ണമാല ധരിച്ചും, വാട്ടംതട്ടാതെയുള്ള കുതിരകൾ ചേകിതാനനെ വഹിച്ചു. കുന്തിഭോജൻ ശക്രചാപം പോലുള്ള നിറമേന്തിയ ഹയങ്ങളാൽ വഹിക്കപ്പെട്ടു വന്നു ചേർന്നു. പുരുജിത്ത് എന്നു പ്രസിദ്ധനായ അദ്ദേഹം അർജ്ജുനന്റെ മാതുലനാണ്. ആകാശത്തിന്റെ നിറവും നക്ഷത്രപ്പുള്ളിയുമുള്ള കുതിരകൾ രോചമാനരാജാവിനെ വഹിച്ചു. മുയൽച്ചോരനിറവും വെളുത്ത വരയുമുള്ള കുതിരകൾ പാഞ്ചാല്യപുത്രനായ സിംഹസേനനെ വഹിച്ചു. പാഞ്ചാലരിൽ നരവ്യാഘ്രനും പുകഴ്ന്നവനുമായ ജനമേജയന് ഉഴുന്നിൻപൂവിന്റെ നിറമുള്ള വാജികളാണ്. ഉഴുന്നിന്റെ നിറമുള്ളതും വലിയ ദേഹമുള്ളതും സ്വർണ്ണം അണിഞ്ഞ് ഊക്കുകൂടിയതുമായ ദധിപൃഷ്ഠങ്ങളും, ഇന്ദുവക്ത്രങ്ങളുമായ കുതിരകൾ പാഞ്ചാല്യനെ വഹിച്ചു. ഉശിരുകൂടിയ അവയുടെ നിറമുള്ള ഭദ്രകങ്ങൾ പൊൻതാമരയല്ലിക്കൊക്കുന്ന അശ്വങ്ങൾ ദണ്ഡധാരനെ വഹിച്ചു. കഴുതയുടെ വർണ്ണവും എലിയുടെ മുഖവുമുള്ള ഇണങ്ങിയ കുതിരകൾ വ്യാഘ്രദത്തനെ വഹിച്ചു. ചിത്രഭൂഷണമുള്ള കറുത്ത ചിത്രവാജികൾ പാഞ്ചാല്യനായ സുധന്വവീരനെ വഹിച്ചു. ഇടിത്തീപോലെ ഊക്കോടുകൂടിയ ഇന്ദ്രഗോപാഭങ്ങളായ, ഉടലിൽ പുള്ളിയുള്ള കുതിരകൾ വഹിച്ചു പൊന്മാല ചാർത്തി കോകത്തിന്റെ നിറമുള്ള വാജികൾ കോസലസുതനായ സുക്ഷത്രനെ വഹിച്ചു ശക്തിയുള്ള വെള്ളക്കുതിരകൾ പൊന്മാലകൾ അണിയിച്ച് ക്ഷേമിയായ സത്യധൃതിയെ വഹിച്ചു. ഒരേ നിറത്തിൽ ചട്ടയും, ധനുസ്സും, കൊടിയും, കുതിരയുമായി ശുക്ലനിറത്തിൽ, ശുക്ലനും എത്തി. സമുദ്രസേനപുത്രനും, രുദ്രാഭനുമായ ചന്ദ്രസേനനെ ചന്ദ്രവർണ്ണങ്ങളായ സാമുദ്രവാജികൾ വഹിച്ചു നീലോൽപലനിറത്തിൽ പൊൻകോപ്പുകൾ വഹിച്ച കുതിരകൾ ചിത്രമാല്യങ്ങൾ ധരിച്ച വാജികൾ ശൈബ്യനായ ചിത്രരഥനെ വഹിച്ചു.

കായാമ്പൂനിറമായും, വെളുത്തും ചുവന്നും വരയുള്ള ഉത്തമാശ്വങ്ങൾ ഗർവ്വിയായ രഥസേനനെ വഹിച്ചു. മനുഷ്യരിൽ ശൂരരഥനായിരിക്കുന്ന നരേന്ദ്രനെ, പടച്ചരദേശത്തിലെ രാജാവിനെ കൊന്ന വീരനെ, വെള്ളക്കുതിരകൾ വഹിച്ചു. ചിത്രവർണ്ണധ്വജാഢ്യനായ ചിത്രായുധനെ മുരുക്കിന്റെ ഇലയുടെ നിറമുള്ള നല്ല കുതിരകൾ വഹിച്ചു.

ഒരേ നിറത്തിലുള്ള കൊടിയും, ചട്ടയും ധനുസ്സും, അശ്വങ്ങളും നീലനിറമായിട്ടുള്ള നീലൻ അവിടെ എത്തിച്ചേർന്നു.

നാനാരൂപത്തിൽ രത്നചിത്രത്തേരും, വില്ലും കൊടിയും, പതാകാശ്വങ്ങളും, ചിത്രമായിട്ടുള്ള ചിത്രനും എത്തി. കേവലം താമരയിലനിറമായിട്ടുള്ള വാജികൾ രോചമാനന്റെ മകനായ ഹേമവർണ്ണനെ വഹിച്ചു. ഇപ്രകാരം ശരദണ്ഡാനുദണ്ഡികളും, കുക്കുടാണ്ഡാഭങ്ങളുമായ വാജികൾ ദണ്ഡധാരനെ വഹിച്ചു.

അച്ഛനെ കേശവൻ കൊന്നപ്പോൾ, പാണ്ഡിക്കവാടം ഭഞ്ജിച്ചപ്പോൾ, ബന്ധുജനങ്ങൾ ഒഴിഞ്ഞപ്പോൾ, ഭീഷ്മദ്രോണകൃപന്മാരിൽ നിന്നും, രാമനിൽനിന്നും അസ്ത്രംനേടി, കർണ്ണനും രുക്മിക്കും, കൃഷ്ണനും, അർജ്ജുനനും തുല്യനായി, അവൻ ദ്വാരകാപുരി ചുട്ട് ഊഴിയൊക്കെ വെല്ലുവാൻ മുതിർന്നു. ഹിതംനോക്കുന്ന പ്രാജ്ഞരായ സ്നേഹിതന്മാർ തടുത്തപ്പോൾ വൈരബന്ധമൊക്കെ വിട്ട് തന്റെ നാടു ഭരിച്ചു. സാരംഗദ്ധ്വജനായ പാണ്ഡ്യൻ ചന്ദ്രാംശുപ്രഭങ്ങളായ വാജികളോടകൂടിയവനാണ്. വൈഡൂര്യക്കോപ്പുകൾ അണിഞ്ഞ അവയോടുകൂടി ആത്മവീര്യത്തേയും ധനത്തേയും ആശ്രയിച്ച് ദിവ്യമായ വില്ലുലച്ച് ശക്തനായ ദ്രോണനോടു ചെന്നേറ്റു. ആടലോടകനിറമുള്ള അശ്വങ്ങൾ പാണ്ഡ്യന്റെ കൂട്ടരെ പതിന്നാലായിരം മുഖ്യരഥങ്ങളെ വഹിച്ചു. നാനാവർണ്ണാകൃതിയുള്ള നാനാവദനത്തിലുള്ള കുതിരകൾ തേർചക്രകേതുവൊത്ത ഘടോൽക്കചനിശാചരനെ വഹിച്ചു.

ഒറ്റയ്ക്ക് ഭാരതന്മാരുടെ മതമൊക്കെ വെടിഞ്ഞു കൂറുമൂലം ധർമ്മജനിൽ സ്വാഭീഷ്ടം വിട്ട് ചേർന്നവനും ലോഹിതാക്ഷനും, മഹാബാഹുവുമായ ബൃഹന്തൻ, അരിദ്ധ്വജന്മാരും, ഊക്കുകൂടിയ സത്വവത്തുക്കളുമായ വീരരോടൊപ്പം എത്തി.

പൊന്നിൻതേരിലരുളുന്ന വീരനായ യുധിഷ്ഠിരനെ, ആ ധർമ്മിഷ്ഠനെ, രാജേന്ദ്രനെ, ഹയശ്രേഷ്ഠന്മാർ ചുറ്റും പിൻതുടർന്നു. പല വർണ്ണത്തിലുള്ള അശ്വങ്ങളോടുകൂടി വേറെ പ്രഭദ്രകന്മാർ, സുരാകാരന്മാർ, പോരിന്നായി വളരെപ്പേർ തിരിച്ചു. ഭീമനോടുകൂടി സന്നദ്ധന്മാരായി അവൻ പൊൻകൊടിയുമായി, ശക്രനോടുകൂടിയ ദേവന്മാരെപ്പോലെ പ്രശോഭിച്ചു. അക്കൂട്ടത്തിൽ ഏറ്റവും മികച്ചവനായി ധൃഷ്ടദ്യുമ്നൻ വിളങ്ങി.

എല്ലാ സൈന്യത്തിലും മേലെയായി ഭാരദ്വാജൻ പ്രശോഭിച്ചു. അവന്റെ കൃഷ്ണാജിനത്തോടുകൂടിയ ധ്വജം ഏറ്റവും ശോഭിച്ചു. അതിൽ ശുഭമായി പൊന്നിൻകിണ്ടി വിളങ്ങി. വൈഡൂര്യക്കണ്ണുവെച്ച സിംഹധ്വജം, ഭീമസേനന്റെ ധ്വജം, പ്രശോഭിച്ചു. ഓജസ്വിയായ ധർമ്മപുത്രന്റെ സ്വർണ്ണച്ചന്ദ്രധ്വജം ഗ്രഹങ്ങളാൽ ചുറ്റപ്പെട്ടവിധം വിളങ്ങി. അതിൽ നന്ദോപനന്ദകമെന്ന ദിവ്യമദ്ദളവുമുണ്ട്. ഹർഷമുണ്ടാക്കുമാറ് അതിന്റെ ധ്വനി മുരണ്ടുകൊണ്ടിരുന്നു.

പുറം പൊന്നായ എട്ടടിമാൻ ഉള്ള നകുലന്റെ ധ്വജം പേടിപ്പിക്കുവാൻ നില്ക്കുന്നവിധം തേരിൽ ഭയങ്കരമായി ഞാൻ കണ്ടു. മണിയും, കൂറയും ചേർന്ന് വെള്ളികൊണ്ടുള്ള അരയന്നം വൈരികൾക്ക് ശോകം വളർത്തുമാറ് അത്യുഗ്രമായി സഹദേവന്റെ ധ്വജം വിളങ്ങി.

യമൻ, മാരുതൻ, ശക്രൻ, അശ്വികളുടെ ക്രമത്തിലുള്ള പ്രതിമ ഇവ പാഞ്ചാലീപുത്രന്മാർ അഞ്ചുപേർക്കുമുള്ള ധ്വജചിഹ്നങ്ങളാണ്. അഭിമന്യുകുമാരന്റെ ധ്വജം പൊന്മയപക്ഷിയായ ശാർങ്ഗമാണ്. ഉരുക്കിയ സ്വർണ്ണത്തിന്റെ നിറത്തിൽ അതു രഥത്തിൽ പ്രശോഭിക്കുന്നു. ഘടോൽക്കചന്റെ കൊടിയിൽ കഴുകനാണ് പ്രശോഭിക്കുന്നത്. അവന്ന് കാമഗങ്ങളായ അശ്വങ്ങൾ, പണ്ട് രാവണനെന്ന വിധം ഉണ്ട്.

യുധിഷ്ഠിരരാജാവിന്റെ ദിവ്യചാപം 'മഹേന്ദ്ര' മാണ്. ഭീമസേനന്റെ വില്ല് 'വായവ്യ' മാണ്. അത് ത്രൈലോക്യം കാക്കുവാൻ ബ്രഹ്മാവ് നിർമ്മിച്ച ആയുധമാണ്.

ദിവ്യവും, പഴക്കംതട്ടാത്തതുമായ കാർമ്മുകമാണ് അർജ്ജുനന്റേത്. നകുലന്റേത് വൈഷ്ണവം, ആശ്വിനം സഹദേവന്റേത്. പൗരസ്ത്യം ഘടോൽക്കചന്റേത്. അതു ഭീഷണവും ദിവ്യവുമായ വില്ലാണ്. പാഞ്ചാലീപുത്രന്മാരുടെ മുഖ്യമായ ചാപങ്ങൾ ക്രമപ്രകാരം രൗദ്രം, ആഗ്നേയം, കൗബേരം, യാമ്യം, ഗിരിശം എന്നിവയാണ്. രൗദ്രമായ ഒരു രൗദ്രചാപം ബലഭദ്രൻ നേടിയിട്ടുണ്ടല്ലോ. അത് സസന്തോഷം മഹാത്മാവായ സൗഭദ്രന്ന് അദ്ദേഹം നല്കി.

ഇവയും വേറെ പലതുമായി എല്ലാം പൊന്നണിഞ്ഞ ധ്വജങ്ങളാണ്. ഇവയൊക്കെ ശത്രുക്കളിൽ ശോകം വളർത്തുമാറ്

അവിടെ കാണപ്പെട്ടു. ഈ കൊടികളെല്ലാം ഭീരുക്കൾ ചേരാത്ത സംഘംപോലെ പ്രശോഭിച്ചു. ദ്രോണപ്പടയാകുന്ന ചിത്രപട ത്തിൽ വിചിത്രമായി ഇവ പ്രശോഭിച്ചു. രാജാവേ, വീരന്മാരുടെ നാമഗോത്രങ്ങൾ ഈ സമയത്ത് യുദ്ധരംഗത്തിൽ ദ്രോണനോട് ഏല്ക്കുന്ന സമയത്ത്, സ്വയംവരമണ്ഡപത്തിലെന്നവിധം, കേൾക്കുമാറായി."

**24. ധൃതരാഷ്ട്രവാക്യം – ധൃതരാഷ്ട്രന്റെ പശ്ചാത്താപം വിദുരവാക്യം കേൾക്കാതിരുന്നതിൽ വ്യസനിക്കുന്നു –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഇവർ നമ്മളെ വ്യഥിപ്പിക്കുന്ന ദേവസൈന്യമാണോ സഞ്ജയാ? പോരിൽ തിരിച്ചുവന്ന് ഏറ്റ ഭീമസേനാദികൾ അപ്രകാരമാണെന്ന് തോന്നുന്നു വല്ലോ. ദേവപ്രേരിതമായിട്ടാണ് ഇങ്ങനെയൊക്കെ പുരുഷന്മാർ ആകുന്നത്! കാര്യങ്ങൾ അതുപോലെയൊക്കെയാണ് കാണുന്നതും. കാട്ടിൽ തോലും ജടയുമായി വസിച്ചിരുന്ന യുധിഷ്ഠിരൻ ലോകം അറിയാത്ത മട്ടിലായിരുന്നിട്ടും ഇപ്പോൾ വിഹരിക്കുന്നതു നോക്കൂ! അവനല്ലെ ഇത്തരം വലിയ ഒരു പടകൂട്ടിയത്! എന്റെ മകന്റെ ദൈവയോഗമെന്നല്ലാതെ എന്തു പറയുവാനാണ്! ദൈവയോഗത്തോടൊപ്പംതന്നെ ഓരോ പുരുഷനും പിറക്കുന്നു! സ്വേച്ഛപോലെയല്ല ആ ദൈവയോഗംനിമിത്തമാണ് അവൻ ആകൃഷ്ടനാകുന്നത്. ചൂതുകളിയിൽ തോറ്റ് കഷ്ടപ്പെട്ട യുധിഷ്ഠിരൻ അവന്റെ ഭാഗ്യംകൊണ്ട് സഹായികളെ നേടി. അവന്റെ പാട്ടിൽ കേകയന്മാരും, കൗശികന്മാരും, കോസലന്മാരും വന്നു. വേറെ കൂട്ടരായ ചേദികളും, വംഗന്മാരും എന്നോടു ചേർന്നു. 'ഭൂമി മിക്കതും എന്റെ കീഴിലാണ് അച്ഛാ! പാർത്ഥന്റെ കഥ കഷ്ടമാണ്!' ഇപ്രകാരം മന്ദബുദ്ധിയായ സുയോധനൻ മുമ്പ് എന്നോടു പറഞ്ഞു. ആ പടയുടെ നടുവിൽ സംരക്ഷിക്കുവാനുള്ള ദ്രോണനേയും പാർഷതൻ കൊന്നുവീഴ്ത്തി. ഭാഗ്യമല്ലാതെ ഇതെന്താണ്? രാജാക്കന്മാരുടെ മദ്ധ്യത്തിൽ നിന്നിട്ടും യുദ്ധാഭിനന്ദനനായി, സർവ്വാസ്ത്രജ്ഞനായിരുന്നിട്ടും ദ്രോണൻ എങ്ങനെ മൃത്യുവിൽപ്പെട്ടു? കുഴക്കിൽപ്പെട്ട് അന്തമറ്റ് ഞാൻ മോഹിച്ചുപോകുന്നു. ഭീഷ്മനും, ദ്രോണനും മരിച്ചു എന്നുകേട്ട് എനിക്ക് ജീവിക്കുവാൻപോലും ആഗ്രഹമില്ല. പുത്രകാംക്ഷിയായ എന്നോട് വിദുരൻ അറിഞ്ഞ് പറഞ്ഞ കാര്യമൊക്കെ പറ്റി ദുര്യോധനന്നും എനിക്കും പറ്റി നൃശംസമായ ശക്തിയാൽ ഞാൻ ദുര്യോധനന്റെ വാക്കു കേട്ടതുകൊണ്ട് പുത്രസ്നേഹംമൂലം, എല്ലാം നശിപ്പിക്കുകയാണു ചെയ്തത്.

ധർമ്മത്തെ വിട്ടും അർത്ഥംനോക്കുന്ന രാജാവ് ഇഹലോകത്തിൽ ഇടിഞ്ഞുപോകുകയും ക്ഷുദ്രനായി ഭവിക്കുകയും ചെയ്യും. ഉത്സാഹം കെട്ട രാഷ്ട്രത്തിൽ, തലവൻ വീണുപോയതു കേട്ട് ജീവിക്കുവാൻ വഴികാണുന്നില്ല. എങ്ങനെ ജീവിക്കും! ഭാരവാഹികളായ അവർ പോയില്ലേ? ആ മഹാന്മാരെയല്ലേ നാം ഉപജീവിച്ചുനിന്നത്? ഹേ, സഞ്ജയാ! യുദ്ധം നടന്നവണ്ണം എല്ലാം നീ എന്നോടു വെളിവായി പറയൂ. ആരൊക്കെ നിന്നു? ആരൊക്കെ ഒഴിച്ചു? ആരൊക്കെ പേടിച്ച് ഓടി? രഥീന്ദ്രനായ ധനഞ്ജയൻ എന്തൊക്കെ ചെയ്തു? എനിക്കു വലിയ ഭയം അവനേയും ഭീമനേയുമാണ്.

പാണ്ഡവന്മാർ തിരിഞ്ഞ നേരത്ത് എന്റെ ചത്തുശേഷിച്ച സൈന്യത്തിന്ന് പറ്റിയ പതനം ഭയങ്കരംതന്നെ! വത്സാ! ശത്രുക്കൾ നേരിട്ട നേരത്ത് നിങ്ങളുടെ ഉള്ള് എന്തുമട്ടായി? എന്റെ കൂട്ടരിൽ ഏതു ശൂരന്മാരാണ് ശത്രുക്കളെ തടുത്തത്?"

**25. ദ്വന്ദ്വയുദ്ധം –** സഞ്ജയൻ തുടർന്നു: "പാണ്ഡവന്മാർ ഞങ്ങളോട് എതിർക്കുവാൻ തുടങ്ങിയതോടുകൂടി പോര് ബഹളമായി. കാറ് അർക്കനെ എന്നപോലെ അവർ ദ്രോണനെ മൂടുന്നതായിക്കണ്ടു. അവർ പാറിച്ച പൊടിപടലം നിന്റെ സൈന്യത്തെ മൂടി. ദ്രോണനെക്കാണാതായപ്പോൾ അദ്ദേഹം മരിച്ചു എന്നും ഞങ്ങൾ കരുതി. ക്രൂരകർമ്മത്തിന്ന് തുനിയുന്ന ശൂരന്മാരായ വില്ലാളിവീരന്മാരെക്കണ്ട് ദുര്യോധനൻ പടയെ പറഞ്ഞുവിട്ടു. 'യഥാശക്തി യഥോത്സാഹം സത്ത്വംപോലെ രാജാക്കന്മാരേ തടുക്കുവിൻ. പാണ്ഡവന്മാരുടെ സൈന്യത്തെ ഉചിതംപോലെ തടുക്കുവിൻ!'

ഉടനെ നിന്റെ പുത്രനായ ദുർമ്മർഷണൻ ഭീമനോട് എതിർത്തു. അടുത്തുചെന്ന് ശരങ്ങൾ ചൊരിഞ്ഞു. ദ്രോണന്റെ ജീവനെ കാക്കുവാൻ കിണഞ്ഞു. അവൻ ചൊടിച്ച് മൃത്യുവിനെപ്പോലെ ശരങ്ങൾ ഏല്പിച്ചു. ഭീമൻ അവനേയും എയ്തു. അപ്പോൾ ബഹളമായി. പ്രാജ്ഞരായ ശൂരയോദ്ധാക്കൾ ദൈവഹിതത്താൽ നാടും ചാകുന്നതിലുള്ള ഭയവും വിട്ട് ശത്രുവീരന്മാരുമായി എതിർത്തു.

ഹാർദ്ദിക്യൻ സാത്യകിയെ മത്തേഭത്തെ മത്തേഭംപോലെ എതിർത്തു. ക്ഷത്രധർമ്മാവ് എതിർക്കുമ്പോൾ കൂർത്ത അമ്പു വിട്ട് സൈന്ധവൻ തടഞ്ഞു. ദ്രോണനോട് എതിർക്കുമ്പോൾ സൈന്ധവൻ തടുത്തു. ക്ഷത്രധർമ്മൻ സൈന്ധവന്റെ കൊടിയും വില്ലും അറുത്തു. പത്തെഴുത്താണിയമ്പുകൾ മർമ്മതോറും ആഞ്ഞ് എയ്തു. ഉടനെ സൈന്ധവൻ മറ്റൊരു വില്ലെടുത്ത് കൈവേഗത്തോടെ ക്ഷത്രധർമ്മാവിനെ ഇരുമ്പുശരങ്ങൾകൊണ്ടു പ്രഹരിച്ചു. പാണ്ഡവന്മാർക്കുവേണ്ടി പ്രയത്നിക്കുന്ന വില്ലാളിയായ യുയുത്സുവെ സുബാഹു, ആ വീരഭ്രാതാവിനെ, ദ്രോണന്റെ സമീപത്ത് തടുത്തു. സുബാഹുവിന്റെ വില്ലും അമ്പും മയക്കുന്ന നീണ്ട കരങ്ങളെ യുയുത്സു പീതവും നിശിതവുമായ ക്ഷുരംകൊണ്ട് എയ്ത് അറുത്തു. പാണ്ഡവശ്രേഷ്ഠനായ ധർമ്മജൻ, ധർമ്മിഷ്ഠനായ ധർമ്മപുത്രനെ ക്ഷുബ്ധമായ സമുദ്രത്തെ കരയെന്നപോലെ ശല്യൻ തടഞ്ഞുനിർത്തി. അവനെ ധർമ്മരാജാവ് തീക്ഷ്ണമായ ശരങ്ങൾകൊണ്ട് എയ്തു. അവനെ ശല്യൻ അറുപത്തിനാലു ശരങ്ങൾകൊണ്ട് പ്രഹരിച്ചു. ഉടനെതന്നെ അലറുന്ന അവന്റെ വില്ല് രണ്ടു ക്ഷുരംകൊണ്ട് അറുത്തു. ഇതു കണ്ട് കാണികൾ അത്ഭുതപ്പെട്ടു. അപ്രകാരം ബാൽഹീകരാജാവ് പാഞ്ചാലരാജാവിനെ പടയോടെ പാഞ്ഞടുക്കുമ്പോൾ പടയോടുകൂടിത്തന്നെ തടുത്തു. പടയോടുകൂടിയ ആ വൃദ്ധന്മാരുടെ പോര് ഭയങ്കരമായി. കൂട്ടത്തലവന്മാരായ മത്തഹസ്തികൾ പോലെ അവർ പോരാടി. വിന്ദാനുവിന്ദരായ അവന്ത്യന്മാർ മത്സ്യനായ വിരാടനെ, ശക്രാഗ്നികൾ ബലിയെ എന്ന മാതിരി എയ്തു. ആ യുദ്ധം ദേവാസുരോപമം ബഹളമായി. മത്സ്യർക്ക് കേകയന്മാരോടും തേര്, ആന എന്നിവ കലർന്ന് പോരാട്ടം ബഹളമായി. നാകുലിയെ, സഭാപതിയായ ഭൂതകർമ്മൻ ബാണജാലം തൂകി ഏല്ക്കുമ്പോൾ, ദ്രോണാന്തികത്തിൽവെച്ച് തടുത്തു. കടുത്ത മൂന്നു ഭല്ലംകൊണ്ട് നകുലപുത്രൻ കൈകളും തലയും പൊക്കി ഭൂതകർമ്മനെ തള്ളിവിട്ടു. ശരവർഷം തൂകി അടുത്തെത്തുന്ന സുതസോമനെ ദ്രോണന്റെ നേർക്കടുക്കുമ്പോൾ വിവിംശതി തടുത്തു. സുതസോമൻ ശരങ്ങൾകൊണ്ട് പിതൃവ്യനെ ചൊടിച്ചു തടുത്തിട്ടും വിവിംശതിയെ എയ്തിട്ടും കയറിയില്ല. അപ്പോൾ ഭീമരഥനായ സാല്വരാജാവിനെ തീക്ഷ്ണമായ ആറു സായകം എയ്ത് അശ്വസൂതസഹിതം കൊലചെയ്തു. മയിൽച്ഛായയിലുള്ള അശ്വങ്ങളോടുകൂടിയെത്തുന്ന ശ്രുതകർമ്മനെ, ഭവാന്റെ പൗത്രനെ, ചിത്രസേനസുതൻ രോധിച്ചു ദുർദ്ധർഷരായ നിന്റെ പൗത്രന്മാർ തമ്മിൽ കൊല്ലാൻ മുതിർന്ന് അച്ഛന്മാരുടെ അർത്ഥസിദ്ധിക്കുവേണ്ടി മെച്ചമായ നിലയിൽ പോരാടി. പ്രതിവിന്ധ്യൻ പെരുംപോരിൽ നേരെ നില്ക്കുന്നതു കണ്ട് പിതൃമാനത്തിനായി ദ്രൗണി വിശിഖങ്ങളാൽ തടുത്തു. കൂർത്ത ബാണങ്ങൾ എതിർത്ത് ക്രുദ്ധനെ പ്രതിവിന്ധ്യനും എയ്തു. അച്ഛന്റെ കാര്യം നോക്കുന്ന സിംഹലാംഗുലകേതുവിനെ വിതയ്ക്കുന്ന കാലംനോക്കി ബാണവിത്ത് വിതയ്ക്കുന്ന ദ്രൗണിയെ ദ്രൗപദേയന്മാർ ശരങ്ങൾ വർഷിച്ചു. മഹാരഥനായ അർജ്ജുനപുത്രനെ, ശ്രുതകീർത്തിയെ, ദ്രോണന്റെ നേർക്ക് അടുക്കുമ്പോൾ ദുശ്ശാസനപുത്രൻ തടുത്തു. കൃഷ്ണാഭനായ ഫാൽഗുനി മൂന്ന് മൂർച്ചയുള്ള ഭല്ലമെയ്ത് അവന്റെ സൂതനേയും കൊടിയും വില്ലും മുറിച്ച് ദ്രോണന്റെ നേരെ കുതിച്ചു. രണ്ടു സൈന്യത്തിലുംവെച്ച് മെച്ചപ്പെട്ട ശൂരനായ പടച്ചരനിഹന്താവിനെ ലക്ഷണൻ തടുത്തു. അവൻ ലക്ഷണന്റെ കൊടിയും വില്ലും മുറിച്ചു. ലക്ഷണനിൽ ശര

ജാലം ചൊരിഞ്ഞ് ശോഭിച്ചു. വികർണ്ണൻ യാജ്ഞസേനിയായ ശിഖണ്ഡിയെ പോരിൽ കയറുമ്പോൾ തടുത്തു. രണ്ടുപേരും യുവാക്കളാണ്. യാജ്ഞസേനി അവനെ ശരജാലംകൊണ്ടു മൂടി. ആ ബാണജാലത്തെ പോക്കി നിന്റെ മകൻ ശോഭിച്ചു. വീരനായ ഉത്തമൗജസ്സ് പോരിൽ പാഞ്ഞടുക്കുമ്പോൾ അംഗദൻ, ദ്രോണന്റെ നേർക്കടുക്കുന്ന സമയത്ത് ശരവൃഷ്ടിയാൽ തടുത്തു. ആ നൃസിംഹന്മാർ തമ്മിലുള്ള യുദ്ധം ഭയങ്കരമായി. സർവ്വ സൈന്യങ്ങൾക്കും അവർക്കും പ്രീതിവർദ്ധനമായിരുന്നു പോരാട്ടം. ബലവാനും വില്ലാളിയുമായ ദുർമ്മുഖൻ പുരുജിത്ത് എന്ന വീരനെ ദ്രോണന്റെ അടുത്തേക്കു ചെല്ലുമ്പോൾ വത്സദന്തം എയ്തു നിറുത്തി. ഭ്രൂമദ്ധ്യത്തിൽ ദുർമ്മുഖനെ ശരമെയ്തു. അവന്റെ മുഖം തണ്ടുള്ള അല്ലിത്താർ പോലെയായി. കർണ്ണൻ ചെങ്കൊടിയുള്ള അഞ്ച് കേകയഭ്രാതൃവീരന്മാരെ ദ്രോണന്റെ നേർക്ക് അടുക്കുന്ന സമയത്ത് ശരവൃഷ്ടിയാൽ തടുത്തു. ഏറ്റവും സന്തപ്തനായ അവരെ ഇവൻ ശരങ്ങൾ എയ്തു. അവൻ ശരവൃഷ്ടിയാൽ അവരേയും എയ്തു. അമ്പുകൊണ്ട് കർണ്ണൻ അവരെ അഞ്ചുപേരേയും ശരങ്ങളാൽ മൂടി. അവർ പരസ്പരം ബാണമേറ്റ് സൂതന്മാരോടും അശ്വങ്ങളോടുംകൂടി പോരാടി.

ഭവാന്റെ മക്കളായ ദുർജ്ജയനും ജയനും വിജയനും; നീലൻ, കാശ്യൻ, ജയത്സേനൻ എന്നീ മൂന്നുപേരെ മൂന്നുപേരും നീക്കി, കാണികൾക്കു രസമുണ്ടാക്കി ആ രണം ഘോരമായി. സിംഹം, പുലി, തരക്ഷു, കരടി, പോത്ത്, കാള എന്നിവ തമ്മിലുള്ള സംഘട്ടനം പോലെ ആ സമരം ഉൽക്കടമായി.

ക്ഷേമധൂർത്തി, ബൃഹന്തഭ്രാതാക്കൾ, സാത്വതൻ എന്നിവർ ആ രണത്തിൽ ദ്രോണന്റെ നേർക്കടുക്കുമ്പോൾ കൂർത്ത അമ്പെയ്ത് പീഡിപ്പിച്ചു. അവൻ അവരോട് അത്യന്താശ്ചര്യമായി പോരാടി. കാട്ടിൽ ആനകളോട് സിംഹം എന്നമാതിരിയായി ആ രണം. യുദ്ധാഭിനന്ദിയായ അംബഷ്ഠരാജൻ ഒറ്റയ്ക്ക് അടുക്കുമ്പോൾ ചൈദ്യൻ ചൊടിച്ച് അമ്പുതൂകി ദ്രോണന്റെ അടുത്തുവെച്ചു തടുത്തു. അംബഷ്ഠൻ അസ്ഥികീറുന്ന ശലാകകൊണ്ട് കീറി. അവൻ ഉടനെ തേർത്തട്ടിൽനിന്ന് അമ്പും വില്ലും വിട്ട് വീണു. കൃപൻ വാർദ്ധക്ഷേമിയായ വൃഷ്ണിവീരനെ ക്ഷുദ്രകം തൂകി തടുത്തു. വിചിത്രമായ പോരു നടന്നപ്പോൾ കൃപവാർഷ്ണേയന്മാർ മയങ്ങി. പോരിൽ മനസ്സു പതിഞ്ഞതുകാരണം മന്നൊന്നും അറിയാതായി. ഭൂരിശ്രവസ്സ് മണിമാനെന്ന രാജാവിനെ വന്നേല്ക്കുന്ന സമയത്ത് തടുത്തു. അവൻ ഭൂരിശ്രവസ്സിന്റെ കുടയും കൊടിയും വില്ലും പതാകയും സൂതനേയും തേരിൽനിന്നു വീഴ്ത്തി. തേരിൽനിന്ന് ശത്രുഘ്ലാതിയായ യൂപകേതു കുതിച്ച് സൂതൻ, അശ്വം, കേതു എന്നിവയോടുകൂടി അവനെ വാളുകൊണ്ട് വെട്ടി. ഉടനെ സ്വന്തം തേരിൽക്കയറി വേറെ വില്ലെടുത്ത് അശ്വങ്ങളെ ഓടിച്ച് പാണ്ഡവപ്പടയുടച്ചു. ദൈത്യരെ കൊല്ലുവാൻ ഇന്ദ്രനെപ്പോലെ ഏറ്റ പാണ്ഡ്യനെ വൃഷസേനൻ ചെന്ന് അടുത്ത് ശരങ്ങൾ പൊഴിച്ചു. ഗദ, വാൾ, പരിഘം, പട്ടസം, യോധനപ്ലവം, മുസലം, മുൽഗരം, ചക്രം, ഭിണ്ഡിപാലം, പരശ്വധം, പൊടി, തീ, കാറ്റ്, നീർ, വെണ്ണീർ, മരം, കല്ല്, പുല്ല് ഇവകൊണ്ട് തല്ലിയും ചതച്ചും ഉടച്ചും ആട്ടിയും കൊന്നു ചിന്നിച്ച് എറിഞ്ഞു. പട പേടിപ്പിക്കുമാറ് ദ്രോണനോട് ഘടോൽക്കചൻ അടുത്തു. നാനാ ആയുധത്തോടു കൂടിയ അവനെ നാനാ ആയുധത്തോടുകൂടി അലംബുഷൻ ഏറ്റു. അങ്ങനെ രക്ഷസ്സുകൾ പരസ്പരം പോരാടി. ആ രാക്ഷസന്മാരുടെ പോരാട്ടം ഭയങ്കരമായി. പണ്ട് ശംബരനും ശക്രനും തമ്മിൽ ഉണ്ടായ പോരാട്ടംപോലെ ഉൽക്കടമായി. ഇങ്ങനെ ദ്വന്ദ്വസഹസ്രങ്ങൾ തേര്, ആൾ, അശ്വം എന്നിവയോടുകൂടി അങ്ങയ്ക്കും ശത്രുക്കൾക്കും ശുഭമായ യുദ്ധം നടന്നു. ഇപ്രകാരം ഒരു യുദ്ധം കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. ദ്രോണന്റെ നാശവും ജയവും കണ്ടപ്പോൾ അങ്ങനെ തോന്നിപ്പോയി. അവിടെ പല ദ്വന്ദ്വയുദ്ധങ്ങളും നടന്നു. അതിനെപ്പറ്റി കണ്ടവർ പറയുന്ന വർത്തമാനം 'ഘോരം!', 'ആശ്ചര്യം', 'ഭീഷണം' ഇങ്ങനെ അവിടെ യുദ്ധങ്ങളെപ്പറ്റി പ്രശംസിക്കപ്പെട്ടു."

**26. ഭഗദത്തയുദ്ധം - ഭഗദത്തന്റെ ആന പാണ്ഡവപക്ഷത്ത് വലിയ നാശം വരുത്തുന്നു** - ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരം അവർ രണ്ടായി പിരിഞ്ഞ് വെവ്വേറെ എതിർത്തപ്പോൾ എന്റെ കൂട്ടരും ശത്രുക്കളും എങ്ങനെ ഊക്കിൽ പൊരുതി? സംശപ്തകപ്പോർനിരയോട് ഫൽഗുനൻ എന്തു ചെയ്തു? സംശപ്തകന്മാർ പാർത്ഥനിൽ എന്തു ചെയ്തു?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം അവർ തിരിഞ്ഞ് വെവ്വേറെ ചെന്ന് ഏറ്റപ്പോൾ ഭീമനോട് ആനപ്പടയോടുകൂടി ച്ചെന്നു നിന്റെ മകൻ ഏറ്റുമുട്ടി. രാജാവിനാൽ വിളിക്കപ്പെട്ട ഭീമൻ ആനപ്പടയിൽ ചെന്നുകയറി. യുദ്ധദക്ഷനായ ആ കൗന്തേയൻ തന്റെ കൈയൂക്കുകൊണ്ട് ആനപ്പടയെ പിളർന്നു. മദംപാടു ചുരത്തുന്ന മലപോലെയുള്ള ആ ഗജങ്ങൾ ഭീമന്റെ ശരമേറ്റ് അംഗം പിളർന്ന് തിരിഞ്ഞോടി. കൊടുങ്കാറ്റേറ്റ് കാർമേഘപടലങ്ങൾ ഉടഞ്ഞുതകരുന്നമാതിരി ആ മാരുതപുത്രന്റെ ശരമേറ്റ് ആനകൾ തകർന്ന് ആനപ്പട മുഴുവൻ നിലംപതിച്ചു. ആ കൊമ്പന്മാരിൽ അമ്പെയ്ത് ഭീമൻ, ലോകം മുഴുവൻ രശ്മിതൂകി വിളങ്ങുന്ന ആദിത്യനെന്നപോലെ ശോഭിച്ചു. ആ കൊമ്പന്മാരെല്ലാം ഭീമന്റെ ബാണമേറ്റ് കൂട്ടമായി, ആകാശത്തിൽ ആർക്കാംശുക്കളേറ്റ് അരുണിമകലർന്ന മേഘങ്ങൾ പോലെ ശോഭിച്ചു. ആനകളെ ഇപ്രകാരം കൊന്നൊടുക്കുന്ന വായുപുത്രനെ ക്രോധത്തോടെ കൂർത്ത ബാണങ്ങൾ സുയോധനൻ എയ്തു. ക്ഷണത്തിൽ രാജാവിന്റെനേരെ ചോരപോലെ ചുവന്ന കണ്ണോടുകൂടിയ ഭീമസേനൻ ശരനിരകൾ പൊഴിച്ചു. ദേഹത്തിലെല്ലാം അമ്പുകൊണ്ട അവൻ ചൊടിച്ച് ആ പാണ്ഡവനെ അർക്കാംശുതുല്യമായ അമ്പ് ഭീമനിൽ തൂകി. അവന്റെ കൊടിയിന്മേലുള്ള രത്നചിത്രമായ ഉരഗത്തെ രണ്ടു ഭല്ലം കൊണ്ട് വീഴ്ത്തിയതിന്നുശേഷം വില്ലും ഖണ്ഡിച്ചു. ഉടനെ ആനപ്പുറത്തിരിക്കുന്ന അംഗൻ ഭീമന്റെനേരെ പാഞ്ഞു. കാറുപോലെ അലറിപ്പാഞ്ഞുചെല്ലുന്ന ആ കുംഭിരാജനെ കുംഭാന്തരത്തിൽ നാരാചമെയ്ത് മാരുതി പീഡിപ്പിച്ചു. അവന്റെ ദേഹംപിളർന്ന് അമ്പ് ഭൂമിയിൽ ആണ്ടുപോയി. അപ്പോൾ വജ്രമേറ്റ മലപോലെ ആ ആന വീണു. ആ മ്ലേച്ഛൻ ഉടനെ കൊമ്പനെ വിട്ട് പാഞ്ഞെത്തുന്ന സമയത്ത് ഒരു ഭല്ലത്താൽ വൃകോദരൻ അവന്റെ തല ഖണ്ഡിച്ചു. ആ വീരൻ വീണ സമയത്ത് ഗദ പാഞ്ഞുപോയി തേര്, ആന, ആൾക്കൂട്ടം എന്നിവയിൽ ച്ചെന്നുകൊണ്ട് അവയെ വീഴ്ത്തി. ഉടനെ കൗരവപ്പട ഭഞ്ജിച്ചതായിക്കണ്ട് ഭഗദത്തൻ കൊമ്പനാനയിൽക്കയറി ഭീമന്റെനേരെ പാഞ്ഞുചെന്നു. രണ്ടു കാൽകൊണ്ടും ചുറ്റിനീട്ടുന്ന തുമ്പികൊണ്ടും, കണ്ണുരുട്ടി ഭീമനെ ചുടുന്നവിധം ചൊടിച്ച്, ഭീമന്റെ തേർക്കുതിരകളുടെനേരെ എത്തി അവയെ തവിടുപൊടിയാക്കി. ഭീമൻ കാൽനടയായി പാഞ്ഞുചെന്ന് അവന്റെ ദേഹത്തിലൊളിച്ചു. ഉടനെ 'അഞ്ജലികാവേധവേദി' യായ ഭീമൻ പിന്മാറാതെ മെയ്യിനോട് ഒതുങ്ങിച്ചേർന്നുനിന്ന് വീണ്ടും കൈകൊണ്ടടിച്ചു. ചുറ്റിച്ചു കൊല്ലുവാൻ നോക്കുന്ന ആ ഗജത്തിനെ ഭീമൻ കുലാലചക്രം പോലെ ചുറ്റിച്ചു. വൃകോദരൻ ഇങ്ങനെ ആനയെ ചുറ്റിച്ചെതിർത്ത് സുപ്രതീകന്റെ മുമ്പിലെത്തി. ഉടനെ തുമ്പിക്കൈകൊണ്ട് അമർത്ത് ആ ഗജം ഭീമനെ മുട്ടുകുത്തിക്കുകയും കഴുത്തിൽചുറ്റി അവനെ കൊല്ലുവാൻ നോക്കുകയും ചെയ്തു. വീണ്ടും ആ കുംഭിയുടെ മെയ്യോടടുത്ത് ഭീമൻ നിന്നു. സ്വസൈന്യത്തിൽ പ്രതിഗജം വന്നതു കണ്ടപ്പോൾ ഭീമൻ ഗജത്തിന്റെ ശരീരംവിട്ട് ഉടനെ മാറിപ്പോയി. അപ്പോൾ സൈന്യത്തിലൊക്കെ ഘോഷം മുഴങ്ങി. 'അയ്യോ! കഷ്ടം! ആന ഭീമനെ കൊന്നു!' ആ കൊമ്പനിൽ ഭയപ്പെട്ടുനില്ക്കുന്ന പാണ്ഡവപ്പട ഭീമൻ നില്ക്കുന്ന ദിക്കിലേക്ക് പാഞ്ഞുചെന്നു. ഭീമനെക്കൊന്നു എന്നു വിചാരിച്ച് ധർമ്മജൻ പാഞ്ചാല്യനോടുകൂടി ഭഗദത്തനെ ചുറ്റും വളഞ്ഞു. കൂർത്തുമൂർത്ത ശരങ്ങൾ നൂറും ആയിരവും തൂകി. തോട്ടികൊണ്ട് അമ്പു കൊള്ളാതെ തട്ടി ചുറ്റിച്ചുകൊണ്ട് അവൻ ആനയാൽ പാണ്ഡവപാഞ്ചാലന്മാരെ മർദ്ദിച്ചു. അത് ഒരത്ഭുതമായി വൃദ്ധനായ പ്രാക്ജ്യോതിഷാധിപൻ കണ്ടു. ആനയാൽ ചുറ്റപ്പെട്ട ചരിതം അത്ഭുതംതന്നെ! അപ്പോൾ ദശാർണ്ണരാജാവ് പ്രാക്ജ്യോതിഷ

നോട് ഏറ്റു. അവൻ മദിച്ചെതിർത്തു പായുന്ന കൊമ്പനാനപ്പുറത്തിരുന്ന് പാഞ്ഞു ചെന്നപ്പോൾ ആ ഭയങ്കരനാഗങ്ങൾ തമ്മിൽ ഭയങ്കരമായ പോരാട്ടമുണ്ടായി. ചിറകും മരവുംചേർന്ന് കുന്നുകൾ തമ്മിലെന്നപോലെ പോരാട്ടം ഭയങ്കരമായി.

ഭഗദത്തന്റെ നാഗേന്ദ്രൻ പിൻവാങ്ങി തിരിഞ്ഞ് ദശാർണ്ണരാജനാഗത്തെ പള്ളയ്ക്കൽ കുത്തി വീഴ്ത്തി. ഭഗദത്തൻ സൂര്യരശ്മിക്കൊക്കുന്ന ഏഴു തോമരത്താൽ ആനപ്പുറത്ത് ഇരിപ്പിളകിയ വൈരിയെ കൊന്നു. ആ സമയത്ത് ഭഗദത്തരാജാവിനെ യുധിഷ്ഠിരൻ വേർതിരിച്ച് ചുറ്റും വലിയ തേർനിരകൊണ്ടു വളഞ്ഞു. രഥിമാരാൽ ചുറ്റപ്പെട്ട അവർ കൊമ്പനാനയിൽ, കുന്നിന്മേൽ കാട്ടുനടുവിൽ കത്തുന്ന അഗ്നിയെന്നപോലെ ശോഭിച്ചു. ചുറ്റും വട്ടത്തിൽ തേർക്കൂട്ടത്തിലിരിക്കുന്ന ധനുർദ്ധരന്മാർ ശർവർഷം തൂകുമ്പോൾ കുംഭിരാജനും നിന്നു. ഉടനെ പ്രാക്ജ്യോതിഷരാജാവ് കൊമ്പനാനയെ അടക്കി യുയുധാനന്റെ തേരിന്റെനേർക്കു പായിച്ചു. ആ മഹാഗജം ശൈനേയന്റെ തേർ ചെന്നു പിടികൂടി. ആ രഥത്തെ ഊക്കോടെ ഒരു ഏറുകൊടുത്തു. അതിന്റെ ഇടയിൽനിന്ന് സാത്യകി ചാടിപ്പോന്നു. സൂതനാണെങ്കിൽ കരുത്തുള്ള സൈന്ധവാശ്വങ്ങളെ വിട്ട് തേരിൽനിന്നു ചാടി സാത്യകിയുടെ പാർശ്വത്തിൽ ചെന്നുനിന്നു. ആ ഗജം വഴിതേടി ആ തേർവട്ടം വിട്ടൊഴിഞ്ഞ് പുറത്തു ചാടി രാജാക്കന്മാരെ തട്ടി. പാഞ്ഞുവരുന്ന ആ കുംഭിയിൽ ഭയപ്പെട്ടുപോയ അവർ നൂറാന ഒന്നിച്ചു പായുന്നപോലെയുള്ള ഒരു തോന്നൽ അവരിലുണ്ടായി. ഭഗദത്തൻ കൊമ്പന്റെ പുറത്തിരുന്ന് പാണ്ഡവവീരന്മാരെ ഓടിച്ചു. ആ പാഞ്ചാലന്മാർ ചുറ്റും ഓടുമ്പോൾ ഭീമമായമട്ടിൽ ഗജാശ്വമിശ്രമായ ശബ്ദം ഏറ്റവും ഉച്ചത്തിൽ പൊങ്ങി. ഭഗദത്തൻ പാണ്ഡവന്മാരെ പോരിൽ ഓടിക്കുമ്പോൾ ബഹളം വലുതായി. ഭഗദത്തന്റെമേൽ കോപിച്ച് വീണ്ടും വൃകോദരൻ ഏറ്റും അവൻ എത്തുമ്പോൾ ആന തുമ്പിക്കരത്തിലെ വെള്ളംകൊണ്ടു നനച്ച് അശ്വങ്ങളെ ത്രസിപ്പിച്ചു. അപ്പോൾ ഭീമൻ അമ്പെയ്തു. അപ്പോഴേക്കും അവനോട് ആ കൃതീസുതനായ രുചിപർവ്വൻ തേരിൽക്കയറി ശരക്കൂട്ടങ്ങൾ ചൊരിഞ്ഞ് ഏറ്റു. ഉടനെ രുചിപർവ്വാവിനെ മൂർച്ചകൂടിയ ശരംകൊണ്ട് വർച്ചസ്വിയായ പർവ്വതേശൻ കാലപുരിയിലേക്കയച്ചു. ആ രാജാവ് വീണ ഉടനെ അഭിമന്യുവും, ദ്രൗപദേയന്മാരും, ചൈദ്യനും, ചേകിതാനനും, യുയുത്സുവും ആ കുംഭിയെ ഞെരുക്കി. ഇവനെ വർഷത്തിൽ കാറുകൾ പോലെ ശരവർഷത്താൽ അത്യുഗ്രമായി ചൊരിഞ്ഞ് കൊല്ലുവാൻ മുതിർന്ന് ആർത്തു. കാലിന്റെ മടമ്പ്, തോട്ടി, കാലിന്റെ പെരുവിരൽ എന്നിവയാൽ അമർത്ത് പ്രേരിപ്പിക്കുന്ന ആ വിരുതൻ വിട്ട ഗജം ചെവി വട്ടംപിടിച്ച് കണ്ണുതുറിച്ച് തുമ്പിനീട്ടി പാഞ്ഞുവന്ന് അശ്വങ്ങളിൽക്കയറി യുയുത്സുവിന്റെ സൂതനെ വീഴ്ത്തി ഉടനെ യുയുത്സു തേർവിട്ടു മാറി. ഉടനെ ആ പാണ്ഡവയോദ്ധാക്കൾ ശരവർഷം ചൊരിഞ്ഞ് അവനെ കൊല്ലുവാനുള്ള ശ്രമംചെയ്തു. ഉടനെ നിന്റെ പുത്രനായ യുയുത്സു അഭിമന്യുവിന്റെ തേരിൽ ക്കയറി. ആ വീരൻ അമ്പുകൾ ആനപ്പുറത്തിരുന്ന് എയ്തു. ലോകത്തിൽ അംശുക്കൾ തൂകുന്ന അർക്കനെപ്പോലെ ശോഭിച്ചു. പന്ത്രണ്ടമ്പുകൾ അർജ്ജുനപുത്രനും പത്തു ശരങ്ങൾ യുയുത്സുവും എയ്തു. മുമ്മൂന്നു ശരങ്ങൾ പാഞ്ചാലീപുത്രന്മാരും ചൈദ്യനും എയ്തു. കിണഞ്ഞ് അവർ എയ്ത അമ്പുകൾ ഏറ്റ് ആ ഗജം സൂര്യരശ്മികളേറ്റ് അരുണവർണ്ണം കലർന്ന മഹാവനംപോലെ ശോഭിച്ചു. അമ്പേറ്റ് ഉഴന്ന അവൻ ശത്രുക്കളെ ഇടവും വലവും കോലെടുത്ത് ഇടയൻ പശുക്കളെയെന്നവിധം തട്ടിയാട്ടി. അങ്ങനെ ആ ശത്രുക്കളോട് ഭഗദത്തൻ പോരാടി. പരുന്തു പായുമ്പോൾ കാക്കകൾ ആർക്കുന്നതുപോലെ അപ്പോൾ പേടിച്ചോടുന്ന പാണ്ഡവപ്പട ബഹളംകൂട്ടി.

പിന്നെ ആ ഗജം കടുത്ത തൊഴിയേറ്റ് പണ്ട് ചിറകുണ്ടായിരുന്ന പർവ്വതങ്ങൾ പറക്കുന്നതുപോലെ രിപുക്കളിൽ ഭയം വളർത്തി. കടലിൽ ഭയപ്പെട്ട കച്ചവടക്കപ്പൽ എന്നപോലെ പാണ്ഡവപ്പട ഉലഞ്ഞു.

ഗജങ്ങളുടേയും, തേർക്കൂട്ടത്തിന്റേയും, അശ്വങ്ങളുടേയും, രാജാക്കന്മാരുടെയും ബഹളമായ ശബ്ദം ഉതിർത്ത അവർ പേടിച്ചോടുമ്പോഴുണ്ടായ ആരവം അവിടെപ്പൊങ്ങി. ഭൂമിയും, ആകാശവും, ദിക്കും, വിദിക്കും മുഴങ്ങുന്ന ശബ്ദഘോഷം നിറഞ്ഞു. ആ കരിവീരനോടു കൂടി ഭഗദത്തൻ ശത്രുസൈന്യത്തിൽ, പണ്ട് വാനവസൈന്യത്തിൽ വിരോചനൻ കടന്നമാതിരി ഭയജനകമായവിധം മർദ്ദിച്ചു. ആകാശത്തിൽ പൊടിപടലം പരത്തി ആ പടയെ തകർത്തു. അവന്റെ വിക്രമത്തെ വിരോചനന്റെ വിക്രമം പോലെ ജനങ്ങൾ ഓർത്തുപോയി."

**27. സംശപ്തകവധം - അർജ്ജുനൻ അനേകം സംശപ്തകന്മാരെ ബ്രഹ്മാസ്ത്രംകൊണ്ട് കൊന്നൊടുക്കുന്നു** - സഞ്ജയൻ പറഞ്ഞു: "പോരിൽ പാർത്ഥന്റെ കർമ്മങ്ങളെപ്പറ്റിയാണല്ലോ ഭവാൻ ചോദിച്ചത്. പാർത്ഥൻ പോരിൽച്ചെയ്ത കർമ്മങ്ങൾ ഞാൻ പറയാം, ഭവാൻ കേൾക്കുക.

പറക്കുന്ന പൊടി കണ്ടും ആൾക്കാർ ആർക്കുന്ന ഒച്ച കേട്ടും, ഭഗദത്തൻ വിക്രമിക്കുമ്പോൾ, അങ്ങോട്ടു നോക്കി, പാർത്ഥൻ കൃഷ്ണനോടു പറഞ്ഞു: 'പ്രാക്ജ്യോതിഷരാജാവായ ഭഗദത്തൻ മത്തഹസ്തിയാൽ വെമ്പിക്കേറുകയാണ് കൃഷ്ണാ! അതാണ് ഈ ഒച്ച കേൾക്കുന്നത്. തീർച്ചയാണത്. പോരിൽ അവൻ ഇന്ദ്രസദൃശനാണ്. ഗജയാനവിചക്ഷണനുമാണ്. ഗജയാനവിദഗ്ദ്ധനായ അവൻ പോരിൽ ഒന്നാമനോ രണ്ടാമനോ ആണെന്നാണ് എന്റെ അഭിപ്രായം. ആ കൊമ്പനാന എതിരില്ലാത്തവനാണ്. അസ്ത്രങ്ങളൊക്കെ ലംഘിക്കുന്നവനും കർമ്മം കൊണ്ടു തളരാത്തവനുമാണ്. ശസ്ത്രങ്ങൾ ഏറ്റാലും അവൻ കൊല്ലുവാൻ മടിക്കാത്തവനാണ്. കൊള്ളിവെച്ചാലും അവന്നു ഭയമില്ല. അവൻ ഇപ്പോൾ പാടെ പാണ്ഡവസൈന്യത്തെ മുടിക്കും. അവനെ ചെന്നു ബാധിക്കുവാൻ നമ്മളല്ലാതെ മറ്റ് ആരുമില്ല. അതുകൊണ്ട് വേഗം പ്രാക്ജ്യോതിഷന്റെ അരികിലെത്തുക. ശത്രുവിന്റെ മിത്രവും ഹസ്തിസൈന്യത്തോടൊത്തവനും, വയസ്സിൽ കവിഞ്ഞ അത്ഭുതത്തോടുകൂടിയവനുമാണ്. ഇവനെ ഞാൻ ഇപ്പോൾത്തന്നെ ഇന്ദ്രന്റെ അതിഥിയായി വിടുന്നതാണ്. ഭഗദത്തൻ പാണ്ഡവസൈന്യത്തെ വിളിക്കുന്ന ദിക്കിലേക്കു നോക്കി പോകുന്ന സമയത്ത് അവനെ വിളിച്ചാർത്ത് പതിനായിരം സൈന്യങ്ങൾ ചെന്നുകയറി. ആ സമയത്ത് അർജ്ജുനൻ എന്തു ചെയ്യണമെന്ന് ഓർക്കുകയായി. ഏതു കർമ്മം ചെയ്യുകയാണ് ശ്രേയസ്കരം! തിരിച്ച് അങ്ങോട്ടോ അതോ ധർമ്മജന്റെ അടുത്തേക്കോ പോകേണ്ടതെന്ന് വിചാരമായി. ഇങ്ങനെ ബുദ്ധികൊണ്ടു ചിന്തിച്ച അർജ്ജുനൻ സംശപ്തകവധത്തിന്നുതന്നെ ഉറപ്പിച്ചു. ഉടനെ കപിപ്രവരകേതനൻ തിരിച്ച് ആ ആയിരക്കണക്കിന്നു രഥങ്ങളോടുകൂടിയ സൈന്യങ്ങളെ കൊല്ലുവാൻതന്നെ തീർച്ചയാക്കി. ദുര്യോധനനും, കർണ്ണനും അതിൽ ബുദ്ധി അപ്രകാരംതന്നെയാണ്. അർജ്ജുനധ്വംസനത്തിന്നുദ്ദേശിച്ചാണ് ഈ രണ്ടുവിധത്തിലുള്ള യുദ്ധം. ആ പാണ്ഡവശ്രേഷ്ഠൻ ഈ ദ്വൈധത്താൽ മനസ്സ് ദോളായമാനമായിരിക്കുമ്പോൾ നരപ്രവരന്മാരെക്കൊന്ന് ആ ദ്വൈധബുദ്ധിയെ നീക്കി.

പിന്നെ നൂറും ആയിരവും നിശിതശരങ്ങൾകൊണ്ട് പാർത്ഥനിൽ സംശപ്തകന്മാർ വർഷം ചൊരിഞ്ഞ് കൃഷ്ണാർജ്ജുനന്മാരെ ശരങ്ങൾകൊണ്ടു മൂടുകയാൽ കാണാത്തമട്ടായി. ജനാർദ്ദനൻ വിയർത്തു മോഹിച്ച സമയത്ത് അവരെ മുക്കാലും ബ്രഹ്മാസ്ത്രംകൊണ്ടു പാർത്ഥൻ വധിച്ചു. വില്ലും, ഞാണും, കൈത്തലവും, തലയുമറ്റ് അസംഖ്യം പേർ വീണു. കൊടി, വാജികൾ, സൂതന്മാർ ഇവരോടൊപ്പം രഥീന്ദ്രന്മാരും മന്നിൽ വീണു. വൃക്ഷങ്ങൾ, ശൈലങ്ങൾ, കാർമേഘപടലങ്ങൾ എന്നിവ വീണാലെന്നപോലെ കോപ്പണിഞ്ഞ ഗജങ്ങൾ മേലാളുകളോടൊപ്പം ചത്തു നിലത്തുവീണു. മേൽവിരിപ്പും കോപ്പുകളുമൊക്കെ ചിന്നുന്നവിധം പുറത്തിരിക്കുന്ന ആളോടൊപ്പം കുതിരകൾ വീണു. ഋഷ്ടി, പ്രാസം, മുൽഗരം, വാൾ, നഖരം, മഴു എന്നിവയോടുകൂടി വളരെ

മർത്ത്യന്മാർ പാർത്ഥന്റെ ഭല്ലങ്ങൾ ഏറ്റു വീണു. ബാലസൂര്യൻ, ചന്ദ്രൻ, താമര ഇവയോടൊപ്പം മനോഹരമായ മുഖങ്ങൾ പാർത്ഥന്റെ ബാണങ്ങൾ ഏറ്റ് അറ്റു ഭൂമിയിൽ വീണു. ജീവനെ തിന്നുന്ന ബാണങ്ങൾ ചാർത്തി ആ പട ശോഭിച്ചു. നാനാരൂപ നായി പാർത്ഥൻ വൈരികളെ കൊന്നുമുടിച്ചുകൊണ്ടിരുന്നു. കൊമ്പനാന താമരപ്പൊയ്കയെയെന്നപോലെ പാർത്ഥൻ ആ സൈന്യത്തെ കലക്കിയപ്പോൾ അവനെ സകല ഭൂതവർഗ്ഗങ്ങളും 'നന്ന്! നന്ന്!' 'ഭേഷ്! ഭേഷ്!' എന്നു പറഞ്ഞ് ഹർഷത്തോടെ പ്രശംസിച്ചു. ഇന്ദ്രനെപ്പോലെ പാർത്ഥൻ ചെയ്യുന്ന കർമ്മം കണ്ട് ഒട്ടേറെ അത്ഭുതത്തോടുകൂടി തൊഴുതുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'ഹേ പാർത്ഥാ, നീ ഇപ്പോൾ ഈ ചെയ്യുന്ന കർമ്മം മഹത്തരംതന്നെ. ഇന്ദ്രനും, യമനും, കുബേരനും, വരുണനുംകൂടി ഇങ്ങനെ പോരിൽ ചെയ്യുവാൻ സാധിക്കയില്ലെന്നാണ് എന്റെ അഭിപ്രായം. ഒപ്പം നൂറായിരവും സംശപ്തകരഥിശ്രേഷ്ഠന്മാർ ചത്തുവീണതായി ഞാൻ കണ്ടു.' എതിർത്ത സംശപ്തകന്മാരെ മിക്കതും കൊന്നുവീഴ്ത്തിയതിന്നുശേഷം 'ഭഗദത്തന്റെ അടുത്തേക്കു പോവുക' എന്ന് അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു."

**28. ഭഗദത്തയുദ്ധം – അർജ്ജുനനും ഭഗദത്തനുംതമ്മിലുള്ള യുദ്ധം –** സഞ്ജയൻ പറഞ്ഞു: "പോകുവാൻ ഉന്നുന്ന അർജ്ജുനൻ പൊൻകോപ്പണിഞ്ഞ ശ്വേതാശ്വങ്ങളെ പായിച്ചു. എന്നാൽ അപ്പോളുണ്ട് സുശർമ്മൻ സഹോദരന്മാരോടുകൂടി പോരിന്നായി പിൻതുടർന്നെത്തുന്നു. അജിതനായ കൃഷ്ണനോട് അപ്പോൾ ശ്വേതാശ്വനായ അർജ്ജുനൻ പറഞ്ഞു: 'ഇതാ എന്നെ അനുജന്മാരോടുകൂടി സുശർമ്മൻ പോരിന്നു വിളിക്കുന്നു. എന്നാൽ ആ സൈന്യങ്ങൾ വടക്കുഭാഗത്തു പോരാടി നമ്മുടെ പട പിളരുകയും ചെയ്യുന്നു. ഇപ്പോൾ സംശപ്തകന്മാർ എന്റെ ചിത്തത്തെ രണ്ടാക്കിയിരിക്കുന്നു. ഞാൻ എന്തു വേണം? സംശപ്തകന്മാരെ കൊല്ലുകയോ തകർന്നുപോകുന്ന സ്വജനങ്ങളെ രക്ഷിക്കുകയോ വേണ്ടത്? ഞാൻ എന്തു ചെയ്യണമെന്നു പറയൂ. ചെയ്താൽ ചെയ്തതാകണം!' ഇപ്രകാരം അർജ്ജുനൻ പറഞ്ഞതു കേട്ട് ദാശാർഹൻ ഉടനെ തേർ തിരിച്ചു. ത്രിഗർത്തൻ ആ പാണ്ഡവനെ വിളിക്കുന്ന ദിക്കിൽ തേരിനെ എത്തിച്ചു.

ഉടനെ സുശർമ്മാവിൽ ഏഴമ്പുകൾ എയ്തു. അവന്റെ വില്ലും കൊടിയും കത്തിയമ്പെയ്തു അറുത്തു. പിന്നെ ആറമ്പുകൾകൊണ്ട് ത്രിഗർത്തരാജാവിന്റെ അനുജനെ സൂതാശ്വങ്ങളോടുകൂടി കാലപുരിയിലേക്കും അയച്ചു. സുശർമ്മാവ് ഉടനെ പാമ്പിനൊക്കുന്ന വേൽ എടുത്ത് അർജ്ജുനന്റെ നേരെ ചാട്ടി. വാസുദേവന്റെ നേരെ തോമരവും ചാട്ടി.മൂന്നമ്പാൽ വേല് അറുത്തിട്ട് മൂന്നിനാൽ തോമരവും അറുത്തു. സുശർമ്മനെ ശരം തൂകി മോഹിപ്പിച്ചു മാറ്റി. അവൻ ഇന്ദ്രനെപ്പോലെ ശരവർഷംചെയ്ത് അടുത്തപ്പോൾ ആ ഉഗ്രനെ നിന്റെ സൈന്യത്തിൽ ആരും തടുത്തില്ല. ഉടനെ അമ്പുകൾകൊണ്ടു കൗരവ മഹാരഥന്മാരെ അഗ്നി കാടിനെ എന്നവിധം ചുട്ടു. ആ ധീമാനായ പാർത്ഥന്റെ സഹിക്കാത്ത ഊക്ക്, അഗ്നിസ്പർശംപോലെ അവർക്ക് ദുസ്സഹമായി. ശരവർഷത്താൽ ആ സൈന്യത്തെ പാണ്ഡവൻ തകർത്തുകൊണ്ട് ഗരുഡൻ അതിവേഗത്തിൽ പറന്നുവന്നു വീഴുമ്പോലെ ഭഗദത്തന്റെ അടുത്തെത്തി. ഭരതന്മാർക്ക് ആപത്തുകാലത്ത് അർജ്ജുനൻ കൈക്കൊണ്ട വില്ല്, പോരിൽ ക്ഷേമകരവും ശത്രുക്കൾക്ക് അശ്രുവർദ്ധനവുമായ വില്ല്, കള്ളച്ചൂതാട്ടക്കാരനായ നിന്റെ പുത്രൻ കാരണം, ക്ഷത്രക്ഷയത്തിന്നായി ധനഞ്ജയൻ എടുത്തു പെരുമാറി.

അപ്രകാരം പാർത്ഥൻ ഇളക്കിവിട്ട സൈന്യം കടൽപ്പാറയിൽ മുട്ടുന്ന കപ്പൽപോലെ തകർന്നു ചിന്നിച്ചിതറി. ഉടനെ പതിനായിരം ധനുർദ്ധരന്മാർ തിരിച്ച് എതിർത്തു. ജയത്തിന്നായാലും തോൽവിക്കായാലും വേണ്ടില്ല. രണ്ടും കല്പിച്ച് ആ ക്രൂരന്മാരായ വീരന്മാർ അവനെ ഭയംകൂടാതെ വളഞ്ഞു. അപ്പോൾ പാർത്ഥൻ ആ ഭാരം ഏറ്റ് അവരോട് പൊരുതി. അറുപതു വയസ്സുചെന്ന കൊമ്പനാന താമരക്കുളം കലക്കി മെതിക്കുംപോലെ പാർത്ഥൻ നിന്റെ സേനയെ മർദ്ദിച്ചു. ആ സൈന്യമർദ്ദനത്തെക്കണ്ട് ഭഗദത്തരാജാവ് ആ കൊമ്പനാനയിൽക്കയറി പാർത്ഥന്റെ നേരെ പാഞ്ഞുചെന്നു. തേരിൽക്കയറിയ പാർത്ഥൻ തേരിനാൽ ആനയോടെതിർത്തു. അപ്പോൾ തേരുകളും, ആനയും തമ്മിലുള്ള പോരാട്ടം ബഹളമായി. ശാസ്ത്രപ്രകാരം ഒരുക്കിയ തേർപ്പടയും ആനപ്പടയും തമ്മിൽ ആ വീരന്മാരായ ധനഞ്ജയഭഗദത്തന്മാർ പോരാടി. കാളമേഘതുല്യമായ ആനയുടെ പുറത്തിരുന്ന് ധനഞ്ജയനിൽ ശരങ്ങൾ വർഷിച്ചു. ഐന്ദ്രി ആ ഭഗദത്തന്റെ ശരവർഷത്തെയാകെ എത്തുന്നതിന്നു മുമ്പുതന്നെ ശരവൃഷ്ടിയാൽ മുറിച്ചു. അപ്പോൾ പ്രാക്ജ്യോതിഷനും ആ ശരവർഷം തടുത്ത് പാർത്ഥനിലും കൃഷ്ണനിലും ശരങ്ങൾ എയ്തു. വലിയ ശരവർഷം ചൊരിഞ്ഞ് ഭഗദത്തൻ കൃഷ്ണാർജ്ജുനന്മാരെ കൊല്ലുന്നതിന്ന് കുംഭിരാജാവിനെ വിട്ടു. ചൊടിച്ച് ആന പാഞ്ഞടുക്കുന്നത് കണ്ട് ജനാർദ്ദനൻ തേർ ഇടത്തു ചുറ്റി നടത്തി. തിരിയുന്ന സമയത്ത് തഞ്ചത്തിന്ന് വന്ന മേലാളോടുകൂടിയ ഗജേന്ദ്രനെ ധർമ്മമോർത്ത് ധനഞ്ജയൻ കൊല്ലുവാൻ വിചാരിച്ചില്ല. തേർ, ആന, ആൾ, അശ്വനിര എന്നിവയെ മർദ്ദിച്ച് കുംഭി പലരേയും മൃത്യുലോകം കയറ്റിയതു കണ്ട് ധനഞ്ജയൻ ചൊടിച്ചു."

**29. ഭഗദത്തവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ക്രുദ്ധനായ അർജ്ജുനൻ ഭഗദത്തനെ എന്ത് ചെയ്തു? ഭഗദത്തൻ പിന്നെ അർജ്ജുനനിൽ എന്തൊക്കെ ചെയ്തു? നടന്നപ്രകാരം എല്ലാം പറയുക."

സഞ്ജയൻ പറഞ്ഞു: "പ്രാക്ജ്യോതിഷരാജാവായ ഭഗദത്തനോട് ഏറ്റവരായ കൃഷ്ണാർജ്ജുനന്മാരെ മൃത്യുദംഷ്ട്രയിൽ അകപ്പെട്ടതുപോലെ എല്ലാവരും വിചാരിച്ചു. അപ്രകാരം ആനപ്പുറത്തിരുന്ന് തേരിൽനില്ക്കുന്ന അവരെ ശരവർഷത്താൽ മൂടി. പിന്നെ വില്ലുകുലച്ച് കാരിരുമ്പുശരങ്ങൾ, കങ്കപത്രശരങ്ങൾ, വിട്ട് കൃഷ്ണനെ വേധിച്ചു. മൂർച്ചകൂടിയതും തീപോലെ ചുട്ടുപൊള്ളുന്നതുമായ ആ ശരങ്ങൾ കൃഷ്ണന്റെ ദേഹം പിളർന്ന് ഭൂമിയിൽ ചെന്നു കയറി. ഉടനെ അർജ്ജുനൻ അവന്റെ വില്ലറുക്കുകയും സഹായികളെ വധിക്കുകയും ചെയ്തു. പിന്നെ ലാളിക്കുന്നവിധം അവനോട് പൊരുതി. അപ്പോൾ ഭഗദത്തൻ അർക്കരശ്മിപ്രായമായ പതിന്നാല് തീക്ഷ്ണതോമരങ്ങൾ വിട്ടു. അവയോരോന്നും മുമ്മൂന്നായി സവ്യസാചി മുറിച്ചു. പിന്നെ കൊമ്പന്റെ ചട്ട അർജ്ജുനൻ പൊട്ടിച്ചു. വളരെ ശരജാലം ഏറ്റപ്പോൾ ചട്ട തകർന്ന് നിലത്തുവീണു. ചട്ടപോയി, ശരജാലങ്ങൾ ഏറ്റ ആന മഴയേറ്റ് കാറൊഴിഞ്ഞ പർവ്വതംപോലെ വിളങ്ങി. ഉടനെ പൊന്നിൻതണ്ടും, ഉള്ളിൽ ഇരുമ്പുമായ വേൽ ഭഗദത്തൻ കൃഷ്ണന്റെ നേരെ ചാട്ടി. ഉടനെ അത് അർജ്ജുനൻ അറുത്തുവിട്ടു. ആ രാജാവിന്റെ കുടയും, കൊടിയും അർജ്ജുനൻ അമ്പെയ്തു അറുത്തു. ആ പർവ്വതേശന്റെമേൽ പത്തു ശരങ്ങൾ വിട്ട് ചിരിച്ചു. പൊൻകടക്കെട്ടുള്ള പാർത്ഥശരത്താൽ അർദ്ദിതനായ ഭഗദത്തൻ ചൊടിച്ച് ആ ശ്വേതാശ്വന്റെ മൂർദ്ധാവിൽ തോമരം ചാട്ടി ആർത്തു. അതേറ്റ് പോരിൽ പാർത്ഥന്റെ മുടിച്ചാർത്ത് തിരിഞ്ഞുപോയി. തിരിഞ്ഞ കിരീടം നേരെയാക്കി രാജാവിനോട് പറഞ്ഞു: 'എടോ, ഭഗദത്താ, നീ ലോകത്തെ അവസാനമായി ഒന്നു നല്ലവണ്ണം കണ്ടുകൊള്ളുക' പാർത്ഥന്റെ വാക്കു കേട്ട് ചൊടിച്ച് വില്ലെടുത്ത് കൃഷ്ണനേയും അർജ്ജുനനേയും ശരവർഷം തൂകി. ഉടനെ അർജ്ജുനൻ അവന്റെ വില്ലറുത്ത് ആവനാഴി വീഴിച്ച് മർമ്മങ്ങൾതോറും എഴുപത്തിരണ്ടുശരങ്ങൾ വർഷിച്ചു. എയ്തേറ്റ് ഉഴന്ന അവൻ ഉടനെ വൈഷ്ണവാസ്ത്രം അയയ്ക്കുവാൻ ജപിച്ച് പാർത്ഥന്റെ വക്ഷസ്സുനോക്കി തോട്ടി ചാട്ടി. ഭഗദത്തൻ അയച്ച വിശ്വഘ്നാതിയായ അസ്ത്രം പെട്ടെന്ന് കൃഷ്ണൻ അർജ്ജുന്റെ ദേഹത്തിൽ തട്ടാത്തവിധം മറഞ്ഞുനിന്ന് തന്റെ മാറുകാട്ടി ഏറ്റു. ഹരിക്ക് ആ മഹാസ്ത്രം വൈജയന്തിമാലയായി ഭവിച്ചു. അപ്പോൾ പാർത്ഥൻ മനസ്സുകെട്ട് കൃഷ്ണനോട് പറഞ്ഞു: 'യുദ്ധംചെയ്യാതെ ഞാൻ നിന്റെ കുതിരയെ തെളിക്കുന്നവനാകാം യുദ്ധത്തിൽ! എന്ന് എന്നോടു പറഞ്ഞ ഭവാൻ ആ ശപഥത്തെ എന്തുകൊണ്ട് തെറ്റിച്ചു? ഈ ഞാൻ പോരിൽ വ്യസനിയാണോ? അതോ

പോരിൽ തടുപ്പാൻ അശക്തനാണോ? അങ്ങനെയാണെങ്കിൽ ഞാൻ ഇരിക്കുമ്പോൾ അങ്ങുതന്നെ യുദ്ധം ചെയ്തുകൊള്ളുക! വില്ലും അമ്പും എടുത്ത ഞാൻ ദേവന്മാരും, അസുരന്മാരും, മനുഷ്യരും അടക്കമുള്ള ഈ ലോകം മുഴുവൻ ജയിക്കുവാൻ ശക്തനാണെന്ന കാര്യം അങ്ങയ്ക്ക് അറിവുള്ളതല്ലെ?' അർജ്ജുനന്റെ വാക്കുകേട്ട് കൃഷ്ണൻ അതിന്ന് ഉത്തരം പറഞ്ഞു: 'ഹേ, അനഘാശയാ! പണ്ടുണ്ടായ ഒരു രഹസ്യമായ കാര്യം ഞാൻ നിന്നോടു പറയാം.

ഞാൻ ഒരേസമയത്ത് നാലു ശരീരം കൈക്കൊണ്ടു. ആത്മാവിനെ നാലായി ഭാഗിച്ച് ലോകസംരക്ഷണത്തിന്നായി തുനിഞ്ഞു. അതിൽ ഒരു മൂർത്തി എന്നും ലോകത്തിൽ വാണ് തപസ്സുചെയ്തുകൊണ്ടിരുന്നു. മറ്റേ മൂർത്തി നന്മയും തിന്മയും ചെയ്യുന്ന ജനത്തിനെ നോക്കിക്കണ്ടുകൊണ്ടു നിന്നു. പിന്നെ മൂന്നാമത്തെ മൂർത്തി ലോകത്തിൽ നിന്ന് കർമ്മംചെയ്തു. നാലാമത്തെ മൂർത്തി ആയിരംകൊല്ലം നിദ്രയിൽ കിടന്ന് എഴുന്നേല്ക്കുന്നു. ആ മൂർത്തി നിദ്രവിട്ട് എഴുന്നേല്ക്കുമ്പോഴാണ് വരാഹന്മാർക്ക് ഉത്തമമായ വരം ദാനംചെയ്യുന്നത്. അങ്ങനെ നാലാമത്തെ മൂർത്തിയുടെ ഉണർച്ചയുടെ കാലം കണ്ടറിഞ്ഞ് ഭൂമിദേവി നരകന്നുവേണ്ടി എന്നോടു വരം അഭ്യർത്ഥിച്ചു. "എന്റെ മകനായ നരകൻ ദേവാസുരന്മാർക്ക് അവദ്ധ്യനായിത്തീരണം. അതിലേക്ക് അങ്ങുന്നു വൈഷ്ണവാസ്ത്രം നല്കണം." ഇപ്രകാരം ഭൂമിദേവി പുത്രന്നുവേണ്ടി എന്നോടു വരം ചോദിച്ചപ്പോൾ ഞാൻ അന്ന് അമോഘമായ പരമാസ്ത്രം നല്കി. ഞാൻ ഇപ്രകാരം പറഞ്ഞു: "ഭൂമിദേവീ, ഞാൻ നല്കുന്ന ഈ അസ്ത്രം അമോഘമായി ഭവിക്കും. ഇത് നരകന്ന് രക്ഷയ്ക്കായി ഞാൻ നല്കുന്നു. അവനെ ആരും വധിക്കുകയില്ല. ഈ അസ്ത്രത്തോടുകൂടിയ നിന്റെ പുത്രൻ ശത്രുബലാർദ്ദനനായും ഭവിക്കും. ഇവൻ എല്ലാ ലോകർക്കും എല്ലാ കാലത്തും ദുരാധർഷനുമായി ഭവിക്കും!" "അങ്ങനെ സംഭവിക്കുമാറാകട്ടെ" എന്നു പറഞ്ഞ് ദേവീ കാര്യംനേടി അവിടെനിന്നും പോയി. അവൻവഴിയായി ഭഗദത്തൻ എന്റെ അസ്ത്രത്തെ നേടി. ആ ശരത്തിന്ന് വധിക്കുവാൻ വയ്യാത്തതായി ആരുംതന്നെ, രുദ്രേന്ദ്രന്മാരടങ്ങിയ ഈ ത്രിലോകത്തിൽ ഇല്ല. നിനക്കുവേണ്ടി അത് ഞാൻ മറ്റുമാതിരിയാക്കി. പരമാസ്ത്രം ഇപ്പോൾ കൈവിട്ട ദൈത്യനെ ഹേ ധനഞ്ജയാ! നീ കൊന്നാലും! സുരന്മാരുടെ അരിയായ ഭഗദത്തനെ, ദുർദ്ധർഷനായ ആ ശത്രുവിനെ നീ കൊന്നുകളയുക! ഞാൻ മുമ്പ് നരകനെ കൊന്നതുപോലെ നീ ഇപ്പോൾ ഇവനേയും കൊന്നുകളയുക!'

മഹാത്മാവായ കേശവൻ ഇപ്രകാരം പറഞ്ഞപ്പോൾ അർജ്ജുനൻ കൂർത്തുമൂർത്ത ശരംകൊണ്ട് ഭഗദത്തനെ മൂടി. സംഭ്രമംവിട്ട് ഉടനെ മഹാബാഹുവും, മഹാശയനുമായ പാർത്ഥൻ ആ ഗജത്തെ മസ്തകപ്പാട്ടിൽ എയ്ത് നാരാചം ആഴ്ത്തി. അത് വജ്രം ശൈലത്തിൽ എന്നവിധം ഏറ്റ് പുറ്റിൽ സർപ്പമെന്നപോലെ കടയോളം ആണ്ടു. ഭഗദത്തൻ വീണ്ടും ഗജത്തെ പ്രേരിപ്പിച്ചു. എന്നാൽ ദരിദ്രനായ ഭർത്താവിന്റെ വാക്കു കേൾക്കാത്ത പെണ്ണിനെപ്പോലെ ആ ഗജം അനുസരിച്ചില്ല. ദേഹം സ്തംഭിച്ച് ആന കൊമ്പുകുത്തി ചെരിഞ്ഞു. അവൻ ഭയങ്കരമായി നിലവിളിച്ചു പ്രാണൻ വെടിഞ്ഞു. അപ്പോൾ മൂർച്ചകൂട്ടിയ അർദ്ധചന്ദ്രശരംകൊണ്ട് ഭഗദത്തരാജാവിന്റെ ഹൃദയം അർജ്ജുനൻ കീറി. കിരീടിയാൽ ഹൃദയം പിളർക്കപ്പെട്ട പ്രാക്ജ്യോതിഷരാജാവ് വില്ലും അമ്പും വിട്ടു മൃതനായി. അവന്റെ ശിരസ്സിൽനിന്നു തലപ്പാവ്, തണ്ടിൽ തട്ടേറ്റ താമരപ്പൂവിന്റെ ഇതൾപോലെ തെറിച്ചു. കുന്നുപോലെ ഉയർന്ന് സ്വർണ്ണാലങ്കാരങ്ങൾ അണിഞ്ഞുനില്ക്കുന്ന ആ രാജാവ് നിലത്തുവീണു. കാറ്റേറ്റ് ഒടിഞ്ഞ കൊന്നപ്പൂമരം കുന്നിൽനിന്നെന്നപോലെ താഴെ വീണു. സുരപതിയോടൊപ്പം ശൂരനും, സുരപതിയുടെ സുഹൃത്തുമായ ഭഗദത്തനെ ഇപ്രകാരം ഇന്ദ്രപുത്രൻ വധിച്ചു. ജയലഹരിയോടുകൂടിയ ശത്രുക്കൾ, നിന്റെ ഭടന്മാരെ, കൊടുങ്കാറ്റ് വൃക്ഷങ്ങളെയെന്നപോലെ വിജയാഹ്ലാദത്തോടെ തകർത്തുവിട്ടു."

**30. ശകുനിയുടെ പലായനം –** സഞ്ജയൻ പറഞ്ഞു: "ഇന്ദ്രന്റെ സഖിയായിരുന്ന വീരനായ ഭഗദത്തനെ കൊന്നുവീഴ്ത്തിയതിന്നുശേഷം അർജ്ജുനൻ വലംവെച്ച് ചുറ്റി. അപ്പോൾ ഗാന്ധാരരാജാവിന്റെ മക്കളായ വൃഷകാചലർ എന്ന വൈരിപുരഞ്ജയന്മാരായ ഭ്രാതാക്കൾ അർജ്ജുനനെ അർദ്ദിപ്പിച്ചു. മുമ്പും പിമ്പും നിന്ന് വീരന്മാരായ ആ ധനുർദ്ധരന്മാർ ഊക്കുകൂടിയ ശരങ്ങൾകൊണ്ട് എയ്തു. വൃഷകന്റെ കുതിര, സൂതൻ, തേർ, കൊടി, കുട, വില്ല് എന്നിവ കൂർത്തുമൂർത്ത അമ്പെയ്തു എള്ളുപോലെ നുറുക്കി. പിന്നെ പാർത്ഥൻ ശരങ്ങൾ, പലവിധം ആയുധങ്ങൾ എന്നിവയാൽ സൗബലൻ തുടങ്ങിയ ഗാന്ധാരന്മാരെ ഇളക്കി. ഉടനെ അഞ്ഞൂറ് ശസ്ത്രധാരികളായ വീരന്മാരെ പാർത്ഥൻ ചൊടിച്ച് അമ്പെയ്തു മൃത്യു ലോകം കയറ്റി. അശ്വങ്ങൾ ചത്ത തേർവിട്ട് ചാടി ആ മഹാഭുജൻ ഭ്രാതാവിന്റെ തേരിൽക്കയറി വേറെ ഒരു വില്ലെടുത്തു. അങ്ങനെ ആ വൃഷകാചലകഭ്രാതാക്കൾ ഒറ്റത്തേരിൽക്കയറി ധാരാളം ശരവർഷം ബീഭത്സുവിൽ ചൊരിഞ്ഞു. ഭവാന്റെ അളിയന്മാരായ വൃഷകാചലകരാജാക്കന്മാർ, ഇന്ദ്രനെ വലവൃത്രന്മാർ എന്നപോലെ ഏറ്റ് പാർത്ഥനെ എയ്തു. ലാക്കുനോക്കിക്കൊണ്ട് ഗാന്ധാരന്മാർ പാണ്ഡവന്മാരുമായി പോരാടി. വേനല്ക്കാലത്തെ മാസങ്ങൾ പാരിൽ വിയർപ്പുവെള്ളം തൂകുന്നതുപോലെ ശരം വർഷിച്ചു. തേരിലിരിക്കുന്ന നരവ്യാഘ്രവൃഷകാചലമന്നവന്മാരെ, അവർ ഒന്നിച്ചുനില്ക്കുമ്പോൾ ഒരേയൊരു അമ്പുകൊണ്ട്, ഒന്നിച്ച് രണ്ടുപേരേയും കൊന്നുവീഴ്ത്തി. തേരിൽനിന്ന് സിംഹതുല്യന്മാരായ ആ തരുണന്മാർ, ഏകലക്ഷണരായ ആ വീരസോദരന്മാർ, ചത്തുവീണു. തേർവിട്ട് ഭൂമിയിൽ അവരുടെ ബന്ധുക്കൾക്ക് പ്രിയമേറിയ ശരീരങ്ങൾ പുണ്യവും യശസ്സും ഒന്നിച്ചു ദിക്കിലെങ്ങും വ്യാപിപ്പിച്ച് നിലത്തുവീണു. പോരിൽ പിന്മാറാത്തവരായ ആ വീരമാതുലന്മാർ കൊല്ലപ്പെട്ടതുകണ്ട് നിന്റെ മക്കൾ കണ്ണുനീർ തൂകി. സോദരന്മാരെ കൊന്നതായിക്കണ്ട് മായാശതവിശാരദനായ ശകുനി കൃഷ്ണന്മാരെ മയക്കുവാൻ ചില മായ കാണിച്ചു. ഗദ, ഇരുമ്പ്, ഉണ്ട, പാറ, വടി, വേൽ, ശതഘ്നി, വാൾ, മുൽഗരം, ശൂലം, പരിഘം, പട്ടസം, കമ്പനം, മുസലം, നഖരർഷ്ടി, പരശ്വധം, ക്ഷുരം, പ്രണാളീകം, വത്സദന്തം, അസ്ഥിസന്ധികൾ, പ്രാസം, ചക്രം, സായകങ്ങൾ, പലതരം ആയുധങ്ങൾ എന്നിവ അർജ്ജുനന്റെ മെയ്യിൽ പലദിക്കിൽനിന്നും വന്നുവീണു. കഴുത, ഒട്ടകം, പോത്ത്, സിംഹം, വ്യാഘ്രം, സൃമരം, ചില്ലി, കഴുകൻ, ചെന്നായ്, കരടി, കുരങ്ങ് എന്നിവയും പല രാക്ഷസന്മാരും, പലതരം പക്ഷികളും വിശപ്പോടെ അർജ്ജുനന്റെ നേരെ പാഞ്ഞ് ഏറ്റു. ദിവ്യാസ്ത്രജ്ഞനും ശൂരനുമായ ധനഞ്ജയൻ, അവയെ ശരജാലങ്ങൾ എയ്ത് പ്രഹരിച്ചു. ഊക്കുകൂടിയ ദിവ്യശരങ്ങൾകൊണ്ട് അർജ്ജുനൻ എയ്യുവാൻ തുടങ്ങിയപ്പോൾ അവ മുക്കാലും ശരങ്ങളേറ്റ് ആർത്ത് നിലത്തുവീണു ചത്തുപോയി. ഈ സമയത്ത് പാർത്ഥന്റെ മുമ്പിൽ ഒരു കൂരിരുൾ വ്യാപിച്ചു. ആ ഇരുട്ടിൽ പാർത്ഥനെ അധിക്ഷേപിക്കുന്ന വാക്കുകൾ കേട്ടു. ആ കൂരിരുട്ട് പോർക്കളത്തിൽ ഭയങ്കരമായി വർദ്ധിച്ചു. ജ്യോതിർമ്മയം എന്ന മഹാസ്ത്രംകൊണ്ട് ആ ഇരുട്ടിനെ അർജ്ജുനൻ മുടിച്ചു. അതു തീർന്നപ്പോൾ ഭയങ്കരമായ വെള്ളച്ചാട്ടം ഉണ്ടായി. ഉടനെ അർജ്ജുനൻ ആദിത്യാസ്ത്രം വിട്ടു. വെള്ളം ആ ശരപാതത്താൽ നിശ്ശേഷം വറ്റിപ്പോയി!

ഇപ്രകാരം ശകുനി പലതരം മായകളും കാണിച്ചപ്പോൾ ചിരിച്ചുകൊണ്ട് അർജ്ജുനൻ അസ്ത്രശക്തി കാണിച്ച് മായകളൊക്കെയകറ്റി. മായകളൊന്നും ഫലിക്കാതായപ്പോൾ ശകുനി പാർത്ഥാസ്ത്രഭയം മൂലം വെറും നാടനെപ്പോലെ കുതിരയേയും കൊണ്ട് ഓടിക്കളഞ്ഞു. അസ്ത്രജ്ഞനായ അർജ്ജുനൻ ശത്രുക്കളിൽ അസ്ത്രശക്തി കാണിച്ചു. കൗരവപ്പടയിൽ നല്ലപോലെ ശരവർഷം ചൊരിഞ്ഞു. പാർത്ഥൻ കൊന്നുമുടിക്കുന്ന നിന്റെ പുത്രന്റെ പട മലയിൽത്തട്ടി രണ്ടുഭാഗമായി ഒഴുകുന്ന ഗംഗപോലെയായി. ചില നരർഷഭന്മാർ ദ്രോണന്റെ അരികിൽ ചെന്നു. ചിലർ ദുര്യോധനന്റെ അരികിലേക്കും ഓടി. പടയും പൊടിയും കൂടി ഒന്നും കാണാത്തമട്ടായി. അപ്പോൾ ഞാൻ വലത്തുഭാഗ

ത്തായി ഗാണ്ഡീവധ്വനി കേട്ടു. ശംഖഭേരീനാദങ്ങളും വാദ്യഘോഷങ്ങളും കേട്ടു. ഗാണ്ഡീവത്തിന്റെ രവം കവിഞ്ഞ് വ്യോമത്തിലും ഉയർന്നു. പിന്നെ ചിത്രയോധികൾ ചെയ്യുന്ന യുദ്ധം പാർത്ഥനുമായി വലത്തുഭാഗത്ത് ഉഗ്രമായി നടന്നു. ഞാൻ ദ്രോണന്റെ അരികിലേക്ക് ഓടി അങ്ങുമിങ്ങും ചുറ്റും പാർത്ഥന്റെ സൈന്യം നിന്റെ സൈന്യത്തെ പ്രഹരിക്കുവാൻ തുടങ്ങി. കാറ്റടിച്ച് കാർമേഘങ്ങളെ പിളർക്കുന്നതുപോലെ അർജ്ജുനൻ ശരമാരി ചൊരിഞ്ഞ് ഇന്ദ്രനെപ്പോലെ അടുത്തു. ഉഗ്രനായ ആ വില്ലാളിയെ തടുക്കുവാൻ ആരുമുണ്ടായില്ല. പാർത്ഥൻ കൊന്നുവിടുവാൻ തുടങ്ങിയപ്പോൾ നിന്റെ കൂട്ടർ ഉഴന്നുതുടങ്ങി. ആ സൈന്യങ്ങൾ അങ്ങുമിങ്ങും പായുമ്പോൾ സ്വസൈന്യങ്ങൾതന്നെ മർദ്ദിക്കപ്പെട്ടു.

കഴുച്ചിറകുവെച്ച് അംഗം കീറുന്ന പാർത്ഥബാണങ്ങൾ പത്തു ദിക്കും മറച്ചുകൊണ്ട് ഈയ്യാംപാറ്റപോലെ പറന്നുകയറി. അശ്വം, തേര്, ആന ഇവയിൽച്ചെന്നു കയറി ദേഹംപിളർന്ന് ഊഴിയിൽ വന്ന്, പുറ്റിൽ പാമ്പുകൾ കയറുന്നതുപോലെ കയറി. രണ്ടാമതും അവൻ അമ്പ് അവയിൽ ഒന്നിലും എയ്യേണ്ടതായി വന്നില്ല. ഒന്നിന് ഒരമ്പുവീതം മതിയായിരുന്നു മൃതിപ്പെടുവാൻ.

ശരങ്ങളേറ്റ് മറിഞ്ഞുവീണ മനുഷ്യൻ, ആന, ഹയങ്ങൾ എന്നിവ നായ, കുറുക്കൻ, കഴുകൻ, എന്നിവയോടുകൂടിച്ചേർന്ന് ആർത്ത് ആ യുദ്ധക്കളം ഭീഷണമായിത്തീർന്നു. ശരാർത്തനായ അച്ഛൻ മകനെ വിട്ട് ഓടി. തോഴന്മാരെ തോഴന്മാരും, അച്ഛനെ മകനും വിട്ട് ഓടിക്കളഞ്ഞു. ആത്മരക്ഷയ്ക്കായി വാഹനങ്ങളും വിട്ട് ചിലർ ഓടി. പാർത്ഥപീഢ സഹിക്കാതായി.''

**31. നീലവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: ''ആ സൈന്യത്തെ അർജ്ജുനൻ ഭഞ്ജിച്ചപ്പോൾ ഇളകിപ്പാഞ്ഞ നിങ്ങളുടെയെല്ലാം മനസ്സ് എങ്ങനെയായി? സൈന്യം ഭഞ്ജിച്ച് കേടറ്റവരെയാരേയും കാണാതായ സന്ദർഭത്തിൽ കൂട്ടിച്ചേർക്കുവാൻ ദുസ്സാദ്ധ്യമായില്ലേ? ആ കാര്യം ഒന്ന് വിശദമായിപ്പറയൂ സഞ്ജയാ!''

സഞ്ജയൻ തുടർന്നു: ''എന്നാലും ഭവാന്റെ പുത്രന്റെ ഇഷ്ടം കാക്കുന്നവർ, ലോകത്തിൽ പേരെടുത്ത വീരന്മാർ ഗുരുവിന്റെ സംരക്ഷണം ചിന്തിച്ച് കയറി അടിച്ചു. അസ്ത്രപ്രയോഗം തുടങ്ങിയപ്പോൾ ധർമ്മജൻ സംഭ്രമിക്കുകയും ഭയംകൂടാതെ ആര്യമായ കർമ്മങ്ങൾ ചെയ്യുകയുമുണ്ടായി. തേജസ്വിയായ മാരുതിയുടേയും, വീരനായ സാത്യകിയുടേയും, ധൃഷ്ടദ്യുമ്നന്റേയും നേരെ നിന്റെ സൈന്യം ആക്രമണം നടത്തി. 'ദ്രോണനെ! ദ്രോണനെ!' എന്ന് ആർത്ത് പാഞ്ചാലന്മാർ കയറി. 'വയ്യാ ദ്രോണനെ! പറ്റില്ല ദ്രോണനെ!' എന്ന് നിന്റെ മക്കളും ആർത്തുവിളിച്ചു. ഒരുകൂട്ടർ 'ദ്രോണനെ' യെന്നും മറ്റേക്കൂട്ടർ 'ദ്രോണനെ വയ്യാ!' എന്നുമായി പോരാട്ടം. തമ്മിൽ ഘോരമായി. ദ്രോണൻ ഏതേതു പാഞ്ചാലത്തേർക്കൂട്ടത്തെ തടുക്കുന്നുവോ, അതാതിടത്ത് പാഞ്ചാലനായ ധൃഷ്ടദ്യുമ്നൻ എതിർത്തു.

ഇപ്രകാരം ഭാഗംതിരിഞ്ഞ് ഭയങ്കരമായ പോരു മൂത്തപ്പോൾ ഭൈരവമായ സിംഹാരവത്തോടെ ആ വീരന്മാർ പരസ്പരം ഏറ്റു. പാണ്ഡവരെ ഇളക്കുവാൻ കൗരവന്മാർക്കു കഴിഞ്ഞില്ല. ആത്മക്ലേശം അനുഭവിച്ച സൈന്യങ്ങൾ ഇളകി. അമർഷം ഉൾപ്പെട്ട ധീമാന്മാരും സത്ത്വചോദിതരുമായ യോദ്ധാക്കൾ പ്രാണൻകളഞ്ഞും ദ്രോണവധത്തിന്നായി എതിർത്ത് ഏറ്റു. ആ പോരാട്ടം ഇരുമ്പും പാറയും തമ്മിൽ കൂട്ടിമുട്ടുംപോലെ കഠോരമായി.

വീരന്മാരെക്കൊണ്ട് ബഹളമായ പോരിൽ പ്രാണനെക്കൊണ്ടു ചൂതാടുന്ന വീരന്മാർ ഏല്ക്കുവാൻ തുടങ്ങിയപ്പോൾ കിഴവന്മാർക്കുപോലും അപ്രകാരം ഒരു യുദ്ധം നടന്നതായി ഓർമ്മയില്ല. ആ വീരപ്രക്ഷയത്തിൽ ഭൂമിതന്നെ കുലുങ്ങിപ്പോയി. തിരിഞ്ഞു പായുന്ന വലിയ ബലഭാരം വഹിക്കുകയാൽ ഭൂമി കമ്പിച്ചുപോയി. ഇളകുന്ന ചതുരംഗബലത്തിന്റെ ശബ്ദം ആകാശത്തിൽ നിറഞ്ഞു. ആ ശബ്ദം അജാതശത്രുവിന്റെ സൈന്യത്തിലും പ്രവേശിച്ചു. ദ്രോണനോടേറ്റ പാണ്ഡവപ്പടയെ കൂർത്തുമൂർത്ത അമ്പെയ്തു ദ്രോണൻ തകർത്തു. ആശ്ചര്യകാരിയായ ദ്രോണൻ ആ സൈന്യത്തെ തകർത്തപ്പോൾ കിണഞ്ഞേറ്റ് ദ്രോണനെ സൈന്യാധിപൻ തടുത്തു. ദ്രോണനും, പാഞ്ചാലന്മാരും തമ്മിലുള്ള യുദ്ധം അത്യാശ്ചര്യമായി ഞാൻ കണ്ടു. ആ യുദ്ധത്തോട് ഉപമിക്കുവാൻ മറ്റൊരു യുദ്ധവും ഇന്നേവരെ ഈ മൂന്നു ലോകത്തിലും ഉണ്ടായിട്ടില്ലെന്നാണ് എന്റെ അഭിപ്രായം.

അഗ്നിതുല്യനായ നീലൻ അപ്പോൾ കൗരവസൈന്യത്തെ എരിച്ചു. വില്ലാകുന്ന ജ്വാലയോടും അമ്പുകളാകുന്ന കനലുകളാലും, അഗ്നികാടിനെ എന്നപോലെ അവർ ചുട്ടുകളഞ്ഞു. അവർ പട മുടിക്കുന്നതു കണ്ട് പ്രതാപവാനായ ദ്രോണപുത്രൻ മുമ്പിൽച്ചെന്ന് മോഹത്തോടെ ഭംഗിയായി ചിരിച്ച് അവനോടു പറഞ്ഞു: 'ശരാർച്ചിസ്സുകൊണ്ട് നീ പലരേയും മുടിക്കുന്നുണ്ടല്ലോ. നീ മിടുക്കനാണെങ്കിൽ എന്റെ നേരെ ഒന്ന് എയ്യൂ, കാണട്ടെ നിന്റെ യോഗ്യത.' താമരപ്പൂവിന്റെ നിറത്തോടു കൂടിയവനും താമരപ്പൂവിന്റെ ഇതൾപോലെ ഭംഗിയായ ലോചനത്തോടുകൂടിയവനുമായ ദ്രോണപുത്രനെ താമരമുഖനായ നീലൻ ശരങ്ങളാൽ പ്രഹരിച്ചു. ആ ശരംകൊണ്ട ഉടനെ ദ്രൗണി മൂന്നു ഭല്ലങ്ങൾ കൊണ്ട് ആ ശത്രുവിന്റെ കൊടിയും, കുടയും, വില്ലും അറുത്തു. വാളും പരിചയും കൈയിലെടുത്ത് നീലൻ ഉടനെ ദ്രൗണിയുടെ നേരെ ചെന്നു. പക്ഷിപോലെ പറന്ന് ദ്രൗണിയുടെ തലകൊയ്യുവാൻ അവർ പാഞ്ഞുചെന്നു. വാളോങ്ങുമ്പോഴേക്കും അവന്റെ മനോഹരമായ നാസികയോടുകൂടിയ കുണ്ഡലാഞ്ചിതമായ മുഖം ദ്രോണനന്ദനൻ സസ്മിതം അറുത്തു. പൂർണ്ണചന്ദ്രവദനനും താമരപ്പൂവുപോലെയുള്ള മനോഹരലോചനങ്ങളോടുകൂടിയവനും, നീലോല്പലംപോലെ മനോഹരനും, ഉന്നതനുമായ നീലൻ ധരിത്രിയിൽ മരിച്ചുവീണു. അതോടുകൂടി പാണ്ഡവപ്പട ഉഴന്നു. അഗ്നിഭാസ്സായ അവനെ ദ്രോണപുത്രൻ വധിച്ചതറിഞ്ഞു പാണ്ഡവപ്പട ഭയചകിതരാവുകയും 'നമ്മളെ ഇനി ശക്രനന്ദനൻ രക്ഷിക്കയില്ലേ!' എന്നു ചിന്തിക്കുകയും ചെയ്തു. ഈ സമയത്ത് അവരുടെയൊക്കെ വലത്തുവശത്തായി ദൂരെ അർജ്ജുനൻ സംശപ്തകന്മാരേയും നാരായണപ്പടയേയും മർദ്ദിക്കുകയായിരുന്നു.''

**32. പന്ത്രണ്ടാംദിവസത്തെ യുദ്ധാവസാനം –** സഞ്ജയൻ തുടന്നു: ''സൈന്യത്തെ തടുക്കുമ്പോൾ വൃകോദരൻ പൊറുത്തില്ല. അറുപതമ്പ് ബാൽഹീകനേയും, പത്തമ്പ് കർണ്ണനേയും എയ്തു. കൂർത്തുമൂർത്ത കടുത്ത ബാണങ്ങൾകൊണ്ട് അവനെ കൊല്ലുവാൻ ദ്രോണൻ എയ്തു. വീണ്ടും അഗ്നിപോലെ ഏല്ക്കുന്ന സർപ്പോഗ്രങ്ങളായ വിശിഖങ്ങൾ ഇരുപത്താറെണ്ണം ഇടവിടാതെ എയ്തു. ഉടനെ കർണ്ണൻ പന്ത്രണ്ടു ശരങ്ങളേയും അശ്വത്ഥാമാവ് ഏഴ് ശരങ്ങളേയും, ദുര്യോധനൻ ആറ് ശരങ്ങളേയും അവന്റെമേൽ എയ്തു. മഹാബലനായ ഭീമൻ അവരിലെല്ലാം ശരങ്ങൾവിട്ട് എതിർത്തു. ദ്രോണനെ അമ്പതു ശരങ്ങളും, കർണ്ണനെ പത്തുശരങ്ങളും എയ്തു. ദുര്യോധനനെ പന്ത്രണ്ടു ശരങ്ങളും, ദ്രൗണിയെ അറുപതു ശരങ്ങളും എയ്തു. ഘോരമായി അലറി ഭീമൻ പാഞ്ഞേറ്റു. അവൻ പ്രാണനെ അവഗണിച്ച് ഏല്ക്കുന്നതു കണ്ട് അവനെ സഹായിക്കുവാൻ ധർമ്മരാജാവ് ഭടന്മാരെ അയച്ചു. ഓജസ്സികളായ അവർ ഭീമന്റെ സന്നിധിയിൽ ചെന്നെത്തി. യുയുധാനനും, മാദ്രീനന്ദനന്മാരും ഉടനെ എത്തി. ആ പുരുഷർഷഭന്മാർ ചൊടിച്ച് ചെന്നേറ്റു. വില്ലാളിപ്രവരന്മാർ കാക്കുന്ന ദ്രോണസൈന്യത്തെ പിളർക്കുവാൻ തുടങ്ങി.

ഭീമൻ മുതലായ മഹാരഥന്മാർ പാഞ്ഞുകയറി. മഹാരഥനായ ദ്രോണൻ കൂസൽകൂടാതെ അവരോട് ഏറ്റുമുട്ടി. പോരിൽ ഊക്കോടെ പൊരുതുന്ന വീരന്മാരായ രഥികേന്ദ്രന്മാരെ നാടും മൃത്യുഭയവും വെടിഞ്ഞ് നിന്റെ കൂട്ടർ പാർത്ഥന്മാരോടേറ്റു. സാദിസാദികളേയും, തേരാളി തേരാളികളേയും കൊന്നു. വാൾ, വേൽ, വെണ്മഴു എന്നിവ കൂട്ടിമുട്ടി പോർ ഉഗ്രമായി നടന്നു. ഖൾഗയുദ്ധം കഠിനമായ അന്ത്യമുണ്ടാക്കുമാറ് നടന്നു. കൊമ്പന്മാർ പരസ്പരം പാഞ്ഞേല്ക്കുകയാൽ ആ യുദ്ധം അതിഭീഷണമായി. ഒരുത്തൻ ആനപ്പുറത്തുനിന്നു വീഴുന്നതും മറ്റൊരുത്തൻ കുതിരപ്പുറത്ത് തൂങ്ങിക്കിടക്കുന്നതും ഞാൻ കണ്ടു. തേരിൽനിന്ന് അമ്പേറ്റ് മറ്റൊ

രാൾ വീണു. വേറൊരുത്തൻ ചട്ടപോയി പോരിൽ വീണു. അവന്റെ മാറത്തുകയറി ആന അവന്റെ തലതെറുപ്പിച്ചു. വീണു കിടക്കുന്ന വേറെ ചിലരെ ആന മശക്കി, ചില രഥീന്ദ്രന്മാരെ നിലത്തു കൊമ്പുതാഴ്ത്തി കൊന്നുകളഞ്ഞു. കൊമ്പിന്റെ കടയ്ക്ക് നാരാചമേറ്റ് ചോരയൊലിച്ചുകൊണ്ട് ചില ആനകൾ പോർക്കളത്തിൽ പല നരന്മാരേയും മർദ്ദിച്ചു. കാരിരുമ്പിന്റെ ചട്ട യിട്ട ആൾ, ആന, തേർ, കുതിര എന്നിവയെയൊക്കെ വീണത ക്കംനോക്കി കുതിച്ചുവന്ന ആനകൾ മുള തകർക്കുന്നതുപോലെ തകർത്തു. കഴുച്ചിറകുവെച്ച ശരങ്ങൾ ദേഹത്തിൽക്കയറിയ നരേ ശ്വരന്മാർ, ഹ്രീമാന്മാരാണെങ്കിലും വിധിയോഗത്താൽ കഷ്ട പ്പെട്ടു കിടക്കുകയായി. അച്ഛൻ മകനെക്കൊന്ന് തേരോടിച്ചു കട ന്നു. മകൻ അച്ഛനേയും കൊന്ന് കുതിച്ചു. അച്ചുതണ്ട് പൊട്ടിയും, കൊടിയറ്റും, കുട തകർന്നും നിലത്തു വീണു. പാതിമുറിഞ്ഞ നുകവുമായി അശ്വങ്ങൾ ഓടി. വാളുള്ള കൈകളും കുണ്ഡല മണിഞ്ഞ മുഖങ്ങളും വീണു. ഊക്കേറിയ ആനകൾ കയറി ഭൂമി യിൽ തേരുകൾ തകർന്നു വീണു. ആന പാഞ്ഞ് തകർത്തപ്പോൾ മേലെ കയറിയ ആളോടുകൂടി കുതിരകൾ വീണു. ഇങ്ങനെ ക്രമം വിട്ട് ഏറ്റവും ഭയങ്കരമായിത്തീർന്നു സംഗരം.

'ഹാ, താതാ! ഹാ, പുത്രാ! ഹാ, സഖേ! നീയെവിടെ? നില്ക്കുക! ഓടുക! പ്രഹരിക്കുക! ചിരിച്ചും കൊട്ടിയാർത്തും ശത്രുവിനെ കൊല്ലൂ!' ഇപ്രകാരം പല വാക്കുകളും ചൊല്ലിക്കേ ട്ടു. ആന, ആൾ, അശ്വം ഇവയുടെ രക്തം ചിന്തി ഭൂമിയിലെ പൊടിയെ ഒതുക്കി. ഭീരുക്കൾ മോഹിച്ചുപോയി. ചക്രം ചക്ര ത്തോട് മുട്ടിച്ച് ആ വീരന്മാർ യുദ്ധംചെയ്തു. അസ്ത്രമാർഗ്ഗം കഴി ഞ്ഞപ്പോൾ ഗദയെടുത്ത് അടിച്ച് തല തെറിപ്പിച്ചു. മുടിചുറ്റിപ്പി ടിച്ച് മുഷ്ടിയുദ്ധവും പരസ്പരം നടന്നു. നഖദന്തങ്ങൾകൊണ്ടും കുഴക്കിൽ നിലകിട്ടുവാനായി പോരാടി. ശൂരന്റെ വാളേന്തിയ കൈ അപ്പോൾ അറ്റുവീണു. വില്ലും അമ്പുമെടുത്തു നില്ക്കുന്ന മറ്റൊരാളുടെ കരങ്ങൾ അറ്റു വീണു. വേറെ ഒരുത്തന്റെ തോട്ടി യോടുകൂടിയ കൈ അറ്റുവീണു. ഒരുത്തൻ മറ്റൊരുത്തനെ നിന്ദിച്ചു. മറ്റൊരാൾ പിന്തിരിഞ്ഞ് ഓടി. വേറെ ഒരാൾ അന്യന്റെ തല ഭൂമിയിൽ കൊയ്തുവീഴ്ത്തി. മറ്റൊരാൾ ആർത്ത് ഓടി. വേറൊരാൾ ശബ്ദം കേട്ട് ഭയപ്പെട്ടു. കൂരമ്പ് എയ്തു വേറെ ഒരാൾ സ്വന്തക്കാരെക്കൊന്നു. പരന്മാരെ പരന്മാരും കൊന്നു. ഗിരിശൃം ഗംപോലെ ആനയാൽ വീഴ്ത്തപ്പെട്ട ഒരുത്തൻ വർഷക്കാലത്ത് പുഴയുടെ വക്ക് എന്നവിധം ഇടിഞ്ഞുവീണു. മലപോലെയുള്ള ആന ഒരു തേരാളിയെ മശക്കി, അശ്വസാരഥിയോട് സമ്മിശ്രമായി ചവിട്ടിക്കേറി നിന്നു. അസ്ത്രജ്ഞരായ ശൂരന്മാർ ചോരയ ണിഞ്ഞ് ഏല്ക്കുന്നതു കണ്ട്, നെഞ്ചുറപ്പില്ലാത്ത പല ഭീരു ക്കളും മോഹിച്ചു വീണു. എല്ലാം ഉഴന്ന നിലയിൽ ഒന്നുമറിയാത്ത മട്ടായി. പടയും, പൊടിയും ചിന്നി എല്ലാം ക്രമംവിട്ടമാതിരിയാ യി. അപ്പോൾ സേനാപതി ഇതുതന്നെ തക്കമെന്നു പറഞ്ഞ് ത്വര യോടു കൂടിയ പാണ്ഡവന്മാരെ ഉത്സാഹപ്പെടുത്തി. അവനെ ശാസിക്കുന്ന കയ്യൂക്കേറിയ പാണ്ഡവന്മാർ, പൊയ്കയിലേക്ക് അന്നങ്ങൾ എന്നപോലെ ദ്രോണന്റെ തേരിന്നു നേർക്ക് കൊല്ലു വാൻ എത്തി. 'ചുണയോടെ കേറുവിൻ! പേടിക്കേണ്ട! അറുക്കു വിൻ! കൊല്ലുവിൻ!' എന്ന് ഉച്ചത്തിൽ ബഹളമായി. ആ രഥാന്ത രത്തിൽ മഹാബഹളമായി!

ഉടനെ ദ്രോണൻ, കൃപൻ, കർണ്ണൻ, ദ്രൗണി, ദുര്യോധനൻ, ജയദ്രഥൻ, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, ശല്യൻ എന്നിവർ തടുത്തു. ആര്യധർമ്മച്ചൊടിയോടെ ദുർവ്വാരന്മാരും ദുരാസദന്മാ രുമായ ആ പാഞ്ചാലരും, പാണ്ഡവരും അപ്പോൾ ദ്രോണനെ വിട്ടില്ല. അപ്പോൾ ശരമാരി തൂകുന്ന ദ്രോണൻ ചൊടിച്ച് ചേദിക ളേയും, പാണ്ഡവന്മാരേയും, പാഞ്ചാലന്മാരേയും കഠോരമായി മർദ്ദിച്ചു. എല്ലാ ദിക്കിലും അവന്റെ ചെറുഞാണൊലി ഇടിവെട്ടും പോലെ ഭയങ്കരമായി കേൾക്കുമാറായി.

ഈ സമയത്ത് പാർത്ഥൻ ഒട്ടുമുക്കാലും സംശപ്തകന്മാരെ കൊന്നൊടുക്കി, ദ്രോണൻ പാണ്ഡവപ്പടയെ മർദ്ദിക്കുന്ന ദിക്കിൽ വന്നു ചേർന്നു. ശരൗഘമാകുന്ന ചുഴിയും, ചോരനീരാകുന്ന ആഴ വുമുള്ള സംശപ്തകപ്പരപ്പിനെ കൊന്ന് ഫൽഗുനൻ കരകയറി യതായി കാണപ്പെട്ടു. സൂര്യതേജസ്സുള്ള ആ കീർത്തിമാന്റെ ചിഹ്ന മായ മർക്കടധ്വജം ഞങ്ങൾ ദൂരെനിന്നു കണ്ടു. ശരങ്ങളാകുന്ന രശ്മികളാൽ സംശപ്തകക്കടലിനെ വറ്റിച്ചുവിട്ട ആ പാണ്ഡവ നാകുന്ന പ്രളയസൂര്യൻ കുരുക്കളെ തപിപ്പിച്ചു. കുരുനിരയെ ശസ്ത്രതേജസ്സിൽ, പ്രളയത്തിൽ സർവ്വരേയും ഉൽക്കടമായ അഗ്നി എന്നവിധം ദഹിപ്പിച്ചു. അവൻ ആയിരക്കണക്കിന്നുവിട്ട ബാണങ്ങളേറ്റ് ഗജങ്ങളും, അശ്വങ്ങളും, യോദ്ധാക്കളും, രഥിക ളും, മുടിചിന്നി ശരാർത്തരായി പാർത്ഥലത്തിൽ വീണു. ചിലർ ആർത്താലാപം മുഴക്കി. വേറെ ചിലർ ആർത്തു. പാർത്ഥബാണ ങ്ങളേറ്റ് ചിലർ ചത്തുവീണു. അപകടത്തിൽ ചാടി ഓടുന്നവ രേയും വീണവരേയും പായുന്നവരേയും ജിഷ്ണു, യോധവ്രതം ചിന്തിച്ച് കൊന്നില്ല. തേർതിരിഞ്ഞും, പിന്തിരിഞ്ഞും പായുന്ന മിക്ക കുരുക്കളും 'കർണ്ണാ! കർണ്ണാ! അയ്യോ! അയ്യോ!' എന്നു വിളിച്ച് ആർത്തു. ശരണാർത്ഥികളായ സൈന്യത്തിന്റെ നിലവിളി കേട്ട് സൂതപുത്രൻ: 'യോദ്ധാക്കളേ! ഭയപ്പെടേണ്ട! നിങ്ങളെ രക്ഷി ക്കുവാൻ ഞാനുണ്ട്' എന്നു പറഞ്ഞ് പാർത്ഥന്റെ നേരെ ചെന്നു. ആ ഭാരതരഥിശ്രേഷ്ഠൻ, ഭാരതഹർഷണൻ, ആ അസ്ത്രജ്ഞ പ്രവരൻ ഉടനെ ആഗ്നേയാസ്ത്രം അയച്ചു. ജ്വലിക്കുന്ന വില്ലുമായി ജ്വലിക്കുന്ന അർജ്ജുനൻ അമ്പെയ്തു അസ്ത്രജാലത്തെ അസ്ത്രജാലംകൊണ്ട് ശമിപ്പിച്ചു. അവന്റെ എരിയുന്ന ബാണ ങ്ങളെ അപ്രകാരം അധിരഥപുത്രൻ അസ്ത്രം അസ്ത്രംകൊണ്ടു ടച്ച് അമ്പെയ്തു അലറി. ധൃഷ്ടദ്യുമ്നനും, ഭീമസേനനും, തേരാ ളിയായ യുയുധാനനും കർണ്ണന്റെ നേർക്കു ചെന്ന് മുമ്മൂന്നു ശര ങ്ങൾ പ്രയോഗിച്ചു. അർജ്ജുനാസ്ത്രങ്ങളെ കർണ്ണൻ ശരവൃഷ്ടി കൊണ്ട് തടുത്തു. മൂന്നമ്പെയ്തു ആ മൂന്നുപേരുടേയും വില്ലും അറുത്തു വീഴ്ത്തി. ആ വീരന്മാർ വില്ലറ്റ് വിഷംകെട്ട സർപ്പങ്ങ ളെപ്പോലെയായി. ഉടനെ വേൽ തേരിൽനിന്നെടുത്ത് സിംഹം പോലെ അലറി ഊക്കിൽ ചാട്ടിവിട്ടു. പാമ്പുപോലെയുള്ള വേലു കൾ കർണ്ണന്റെ നേരെ പാഞ്ഞുചെന്നു. മുമ്മൂന്നമ്പുകൊണ്ട് അവ മൂന്നും അറുത്ത് ബലവാനായ കർണ്ണൻ അർജ്ജുനനിൽ എയ്തു. രാധേയനെ പാർത്ഥനും അമ്പുകൊണ്ട് ഊക്കിൽ എയ്തു. പിന്നെ മൂന്നു കൂർത്ത ശരങ്ങൾകൊണ്ട് കർണ്ണന്റെ വീരനായ അനുജനെ കൊന്നുവീഴ്ത്തി. പിന്നെ ശത്രുഞ്ജയനെ ആറമ്പുകൊണ്ട് വധി ച്ചു. പിന്നെ ഒരു ഭല്ലംകൊണ്ട് അർജ്ജുനൻ വിപാടന്റെ ശിരസ്സും വീഴ്ത്തി. ധാർത്തരാഷ്ട്രന്മാർ കാൺകെ കിരീടിയൊരുത്തൻ ക്ഷണത്തിൽ കർണ്ണന്റെ മുമ്പിൽവെച്ച് കർണ്ണന്റെ മൂന്നു സഹോ ദരന്മാരെ കൊന്നു. ഭീമൻ അപ്പോൾ തേരിൽനിന്ന് ഗരുഡനെ പ്പോലെ ചാടി. കർണ്ണന്റെ ഭടന്മാരിൽ പത്തും അഞ്ചും പേരെ അറു ത്തു. വീണ്ടും തന്റെ തേരിൽക്കയറി വേറെ വില്ലെടുത്ത് പത്ത മ്പുകൊണ്ട് കർണ്ണനെ പ്രഹരിച്ചു. അഞ്ചമ്പ് സൂതനിലും അശ്വ ങ്ങളിലും വിട്ടു. ധൃഷ്ടദ്യുമ്നൻ വാളും പരിചയുമായി ചന്ദ്ര വർമ്മനെ വെട്ടിക്കൊന്നു. ബൃഹൽക്ഷത്രൻ എന്ന നൈഷധ നേയും കൊന്നു. പിന്നെ തന്റെ തേരിൽക്കയറി പാഞ്ചാല്യൻ വേറെ വില്ലുമായി കർണ്ണനെ പോരിൽ എഴുപത്തിമൂന്നു ശരങ്ങൾ എയ്ത് ആർത്തു ശക്രതുല്യനായ ശൈനേയനും വേറെ വില്ലെ ടുത്ത് അറുപത്തിനാലമ്പ് കർണ്ണനെ എയ്തു അലറി. രണ്ടു ഭല്ല ങ്ങൾ നോക്കി എയ്തു കർണ്ണന്റെ വില്ല് അറുത്തു. വീണ്ടും മൂന്നമ്പ് കർണ്ണന്റെ കൈക്കും മാറത്തും ആഴ്ത്തി. അപ്പോൾ ദുര്യോധനരാജാവും, സിന്ധുരാജാവും സാത്യകിയാകുന്ന കട ലിൽ താണുപോകുന്ന കർണ്ണനെ കരകയറ്റി. അങ്ങയുടെ വക തേർ, ആന, ആൾ, അശ്വം എന്നിവയസംഖ്യം ത്രസിപ്പിക്കുമാറ് കർണ്ണന്ന് തുണയായി ചെന്നെത്തി. ധൃഷ്ടദ്യുമ്നൻ, ഭീമസേനൻ, സൗഭദ്രൻ, സവ്യസാചി, സഹദേവൻ, നകുലൻ എന്നിവർ അപ്പോൾ സാത്യകിയെ കാത്തു. ഇപ്രകാരം മറ്റു വില്ലാളികൾക്ക് നാശമുണ്ടാക്കുന്നവിധം ഉൽക്കടമായി; നിന്റെ കൂട്ടർക്കും ശത്രു ക്കൾക്കും പ്രാണൻ കൈവിട്ടമാതിരിയുള്ള യുദ്ധമായി. കാലാൾ, തേർ, ആന, കുതിര ഇവ പരസ്പരം ഇടഞ്ഞു. കാലാൾ കാലാ ളുമായും, ആനകൾ ആനകളുമായും, തേരുകൾ തേരുകളുമായും മറ്റുവിധത്തിലും ഇടഞ്ഞു. ഇപ്രകാരം സങ്കുലമായ യുദ്ധം ക്രവ്യാ

ദങ്ങൾക്ക് ഹർഷജനകമായിത്തീർന്നു. ഇങ്ങനെ വമ്പന്മാർ പരസ്പരം ഇടഞ്ഞുപൊരുതി അന്തകാലയത്തെ പുഷ്ടിപ്പെടുത്തി.

വളരെയധികം നരന്മാരും, ആനകളും, രഥങ്ങളും, കുതിരകളും തകർന്നുവീണു. വളരെ കരീന്ദ്രന്മാർ കരീന്ദ്രന്മാരാലും, തേരുകൾ തേരുകളാലും, കുതിരകൾ കുതിരകളാലും, രഥങ്ങളാൽ ആനകളും, ആനകളാൽ കുതിരകളും, കുതിരകളാൽ നരന്മാരും, തേരുകളാൽ കുതിരകളും തകർന്നുവീണു. ആ ജീവികൾ ചട്ടയും ആഭരണങ്ങളും വേർപെട്ട്, നാവ് പുറത്തുചാടി, കണ്ണുതുറിച്ച്, പല്ലു പുറത്തുകാട്ടി കിടക്കുന്ന കിടപ്പ് ഭയാനകം തന്നെ! ഇപ്രകാരം ശത്രുക്കളുടെ പലവിധം ആയുധങ്ങളാൽ വധിക്കപ്പെട്ടു വീണ് ഭയാനകമായിക്കിടക്കുന്ന ഗജങ്ങൾ, അശ്വങ്ങൾ എന്നിവയും, മനുഷ്യരും, ആനകൾ ചവിട്ടിയും, തേരു കയറിയും, പൊട്ടിയും തകർന്നും ചിന്നിയ യോദ്ധാക്കൾ, കഴുകനും, കുറുക്കനും, നായ്ക്കൾക്കും ഹർഷവർദ്ധനമായി. രാക്ഷസന്മാർ ആർത്തുവിളിച്ച് സന്തോഷിച്ചു. ഇങ്ങനെ വലുതായ ജനക്ഷയത്തെ വരുത്തി ആ വീരന്മാർ ക്രോധിച്ച് വളരെ വീര്യത്തോടെ ചുറ്റി. ഇങ്ങനെ പരസ്പരം മുടിച്ച് ബലമിളക്കി ചോരപ്പുഴയൊഴുക്കിക്കണ്ടപ്പോൾ, ദിവാകരൻ മലയുടെ അപ്പുറത്തുപോയി ഒളിച്ചു. അപ്പോൾ രണ്ടു സൈന്യങ്ങളും അവരവരുടെ കൈനിലകളിലേക്ക് പോവുകയും ചെയ്തു."

## അഭിമന്യുവധപർവ്വം

**33. അഭിമന്യുവധസംക്ഷേപകഥനം** – സഞ്ജയൻ പറഞ്ഞു: "ഓജസ്വിയായ അർജ്ജുനൻ നമ്മെ തോല്പിച്ചുവിടുകയും ധർമ്മജൻ രക്ഷയിൽ എത്തുകയും ചെയ്തപ്പോൾ ദ്രോണന്റെ ആഗ്രഹം പാഴിലായി. ചട്ടപൊട്ടി പോരിൽ തോറ്റ് പരക്കം പാഞ്ഞവരായ നിന്റെ ഭടന്മാർ, പൊടിയേറ്റ് ഭയചകിതരായി പത്തുദിക്കിലേക്കും പരിഭ്രമത്തോടെ നോക്കുന്ന നിന്റെ ഭടന്മാർ, ഭാരദ്വാജന്റെ അഭിപ്രായപ്രകാരം പട പിൻവലിച്ചു. അവരെ പോരിൽ മെച്ചപ്പെട്ടവരായ ശത്രുക്കൾ പരിഹസിക്കുന്നതു കേട്ടും, എല്ലാ ജീവജാലങ്ങളും ഫൽഗുനന്റെ സൽഗുണങ്ങൾ പുകഴ്ത്തുന്നതു കേട്ടും, കൃഷ്ണന്ന് പോരിൽ അർജ്ജുനനുമായുള്ള വേഴ്ചയെപ്പറ്റിയും വാഴ്ത്തുന്നതു കേട്ടും, ലോകാപവാദത്താൽ ദൂഷിതനായി ധ്യാനമൗനത്തിൽ ആണ്ടുപോയ സുയോധനൻ പ്രഭാതത്തിൽ ഗുരുവിന്റെ സമീപത്തു ചെന്ന് സ്നേഹഭാവത്തിൽ അഭിമാനത്തോടും, ശത്രുവിന്റെ അഭിവൃദ്ധിയിൽ വിഷാദത്തോടുംകൂടി, യോധന്മാരൊക്കെ കേട്ടു നില്ക്കെ, വാശിയോടെ, വാക്ചാതുര്യത്തോടെ ഇപ്രകാരം പറഞ്ഞു:

'ഹേ ദ്വിജോത്തമാ! ഭവാന് ഞങ്ങൾ വദ്ധ്യന്മാരായിരിക്കാം. അതുകൊണ്ടല്ലേ അങ്ങ് ധർമ്മപുത്രനെ ചെന്നു പിടിക്കാഞ്ഞത്? അങ്ങയ്ക്ക് ഇച്ഛയുണ്ടെങ്കിൽ തീർച്ചയായും ശത്രു കൈവിട്ടു പോവുകയില്ലായിരുന്നു. പിടിക്കുവാൻ ഭവാൻ തീർച്ചപ്പെടുത്തിയവനെ പാണ്ഡവന്മാരല്ല ദേവേന്ദ്രൻതന്നെ വന്ന് രക്ഷിച്ചാലും ഫലമുണ്ടാവുകയില്ല. എനിക്ക് ഭവാൻ വരം നല്കിയതിന്നു ശേഷം പിന്നെ എന്തിന്ന് കാര്യമിട്ട് മറിക്കുന്നു! ഭക്തന്മാർക്ക് ആശാഭംഗം ഒരിക്കലും ആര്യന്മാർ ചെയ്യുകയില്ല.'

ഇപ്രകാരം ദുര്യോധനൻ പറഞ്ഞപ്പോൾ ഗുരുവര്യൻ ലജ്ജിച്ചുകൊണ്ടു പറഞ്ഞു: 'ഹേ, ദുര്യോധനാ, നിന്റെ പ്രിയത്തിന്നുവേണ്ടി യത്നിച്ച എന്നെ അങ്ങനെ ചിന്തിക്കരുത്! സുരാസുരന്മാരോടുകൂടിയ ഗന്ധർവ്വന്മാരും, യക്ഷന്മാരും, രാക്ഷസന്മാരും, പന്നഗരും മറ്റു ലോകരും ചേർന്നാൽപ്പോലും സവ്യസാചിയാൽ രക്ഷിക്കപ്പെടുന്ന ഒരാളെ ജയിക്കുവാൻ സാദ്ധ്യമല്ല. വിശ്വസ്രഷ്ടാവായ കൃഷ്ണനോടുകൂടിയ അർജ്ജുനൻ കാത്ത സൈന്യത്തിൽ ഊക്കുകാട്ടുവാൻ പ്രഭോ, ഏതൊരുത്തനാണ് ശക്തനായിട്ടുള്ളത്, മുക്കണ്ണൻ ഒഴികെ? ഉണ്ണീ, ഞാൻ സത്യം പറഞ്ഞേക്കാം. അതൊരിക്കലും തെറ്റില്ല. അവരിൽ തേരാളിയായ വീരശ്രേഷ്ഠനെ ഞാൻ വീഴ്ത്തിക്കളയാം. ദേവകൾക്കുകൂടി പിളർക്കുവാൻ വയ്യാത്ത വ്യൂഹം ഞാൻ ചമയ്ക്കുന്നതാണ്. ഒരു യോഗത്താൽ ഭവാൻ ജിഷ്ണുവെ ഇവിടെനിന്ന് അകറ്റുക. അവന്ന് അറിയുവാൻ വയ്യാത്തതായി ഒന്നുംതന്നെ പോരിലില്ല. അസാദ്ധ്യമായി ഒന്നുമില്ല. അവിടേയും ഇവിടേയുമുള്ള ജ്ഞാനങ്ങളൊക്കെ അവൻ നേടിയിട്ടുമുണ്ട്.'

ദ്രോണൻ ഇപ്രകാരം പറഞ്ഞപ്പോൾ സംശപ്തകപ്പട വീണ്ടും തെക്കോട്ട് അർജ്ജുനനെ പോരിന്നുവിളിച്ച് എതിർത്തു. പിന്നെ അർജ്ജുനൻ ശത്രുക്കളുമായി വലിയ ഒരു പോരാട്ടം തുടർന്നു. അപ്രകാരം ഒരു പോരാട്ടം മുമ്പ് കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. അത്ര ഭയാനകമായിരുന്നു.

അതിൽ ദ്രോണൻ ചമച്ച വ്യൂഹം പ്രശോഭിച്ചു. മദ്ധ്യാഹ്നസൂര്യനെപ്പോലെ ദുർദർശവും, ശത്രുതാപനവുമായിരുന്നു ആ വ്യൂഹം. വളരെ കഷ്ടപ്പെട്ടാലും ഭേദിക്കുവാൻ വയ്യാത്ത ആ വ്യൂഹം വലിയച്ഛനായ ധർമ്മപുത്രന്റെ വാക്കാൽ അഭിമന്യു പലവട്ടം പിളർന്നു. മഹാരണത്തിൽ ദുഷ്കരമായ ആ കർമ്മംചെയ്ത് വളരെ യോധന്മാരെ വധിച്ചവനായ സൗഭദ്രൻ ദുശ്ശാസനപുത്രന്റെ കൈയിലകപ്പെട്ടു. അവിടെവെച്ച് അഭിമന്യു മൃതിയടഞ്ഞു. ഞങ്ങൾ വളരെ സന്തോഷിച്ചു. എന്നാൽ പാണ്ഡവന്മാർക്കെല്ലാം വലിയ സങ്കടമായി. സൗഭദ്രൻ പോരിൽ വീണ വർത്തമാനം കേട്ടതോടുകൂടി അവർ സൈന്യങ്ങളെ പിൻവലിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "യൗവനം തികയാത്ത വീരനായ ആ സിംഹക്കുട്ടിയെ കൊന്നതായിക്കേട്ട് എന്റെ കരൾ തകരുന്നുണ്ട് സഞ്ജയാ! ധർമ്മകർത്താക്കൾ വെച്ച ഈ ക്ഷത്രധർമ്മം കഠോരംതന്നെ! രാജ്യത്തിന്നുവേണ്ടി ശൂരന്മാർ ഈ ബാലന്റെ കൈയിലും ആയുധം കൊടുത്തില്ലേ? പേടിവിട്ട് ചരിക്കുന്ന അത്യന്തസുഖിയായ ബാലനെ അസ്ത്രജ്ഞന്മാർ പലരും ചേർന്നു കൊന്നത് എന്നോടു പറയൂ മുഴുവൻ. ഓജസ്സ് വർദ്ധിച്ചവനായ സൗഭദ്രൻ രഥാനീകം പിളർക്കുന്നതിന്നായി പോരിൽ കളിച്ച കളിയും എന്നോടു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "ഭവാൻ സൗഭദ്രന്റെ പതനത്തെപ്പറ്റി ചോദിച്ചുവല്ലോ. അതൊക്കെ ഞാൻ സവിസ്തരം പറയാം. കരുതിയിരുന്നു കേട്ടുകൊള്ളുക. സുബ്രഹ്മണ്യൻ പട ഭേദിക്കുവാൻ കളിയാടിയ മാതിരി നടന്ന യുദ്ധം, ജയാർത്ഥിയായ ദുർവ്വാരവീര്യന്മാരെ അടിച്ചമർത്തിയ വിധത്തിലുണ്ടായ പോരാട്ടം, പല വള്ളിക്കുടിലുകളും മരങ്ങളും നിറഞ്ഞ വനാന്തരത്തിൽ, കാട്ടുതീയിൽപ്പെട്ട മൃഗങ്ങൾപോലെ നിന്റെ ഭടന്മാരെയെല്ലാം പേടിപ്പിച്ചുപോയി. ആ സംഗരം വിസ്തരിച്ചു പറയാം. ഭവാൻ കേൾക്കുക."

**34. ചക്രവ്യൂഹനിർമ്മാണം** – സഞ്ജയൻ പറഞ്ഞു: "പോരിൽ അത്യുഗ്രകർമ്മാക്കളും കർമ്മസംസൂചിതശ്രമന്മാരും, കൃഷ്ണനോടു ചേർന്നവരുമായ പാണ്ഡവന്മാർ അഞ്ചുപേരും ദേവന്മാർക്കുപോലും ദുരാസദന്മാരാണ്. സത്വം, കർമ്മാന്വയം, ബുദ്ധി, യശസ്സ്, ശ്രീ, കീർത്തി മുതലായ ഗുണങ്ങളാൽ ഇവരോട് തുല്യരായി ആരും ഉണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല. ഇപ്പോൾ ഇല്ലതാനും.

സത്യധർമ്മരതനും, ദാന്തനും വിപ്രന്മാരെ അർച്ചിക്കുന്നവനുമാണ് ധർമ്മപുത്രൻ. ഗുണങ്ങൾകൊണ്ട് അദ്ദേഹം സ്വർഗ്ഗത്തിൽത്തന്നെയാണ് എപ്പോഴും വാഴുന്നത്. പ്രളയാന്തകനായ സ്വാമിയും, വീര്യവാനായ ജാമദഗ്ന്യനും, തേരിൽക്കയറിയ ഭീമനും ഇവർ മൂന്നുപേരും തുല്യന്മാരാണെന്നാണ് പറയപ്പെടുന്നത്. പോരിൽ പ്രതിജ്ഞാകരനും ഗാണ്ഡീവിയുമായ പാർത്ഥനെ ശരിയായി ഉപമിക്കുവാൻ മന്നിൽ ഞാൻ ഒന്നും കാണുന്നില്ല. ഗുരുവാത്സല്യം, വലിയ ഒതുക്കം, വിനയം, ദമം, സൗന്ദര്യം, ശൗര്യം ഈ ആറുഗുണങ്ങളും നകുലന്നുള്ളതാണ്. ശ്രുതഗാംഭീര്യമാധുര്യങ്ങളാലും, സത്വരൂപബലങ്ങളാലും, അശ്വിനീദേവകൾക്കു തുല്യനായ വീരനാണ് സഹദേവൻ. കൃഷ്ണനും പാണ്ഡവന്മാർക്കുമുള്ള എല്ലാ സൽഗുണങ്ങളും ചേർന്ന് ഒന്നിച്ച് അഭിമന്യുവിൽ കാണുന്നുണ്ട്. ധൈര്യംകൊണ്ട് ധർമ്മപുത്രന്നും ചരിതംകൊണ്ട് കൃഷ്ണന്നും കർമ്മംകൊണ്ട് ഭീമകർമ്മാവായ ഭീമസേനന്നും തുല്യത അഭിമന്യുവിന്നുണ്ട്. രൂപ

ത്താലും വിക്രമത്താലും ശ്രുതത്തിനാലും വിനയത്താലും നകുലനോടും സഹദേവനോടും തുല്യനാണ്."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ, സൂതാ! തോല്ക്കാത്തവനായ സൗഭദ്രനെ കൊന്ന വൃത്താന്തം എനിക്കു ശരിക്ക് അറിയണം. എങ്ങനെ അവനെ കൊന്നു?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, സ്ഥിരമായി ഇരുന്നു കേൾക്കൂ. താങ്ങാൻ വയ്യാത്ത ശോകം നീ താങ്ങുക! നിന്റെ മഹാബന്ധുക്കളുടെ നാശം ഞാൻ പറയാം. നീ അത് കേൾക്കുക!

ഗുരുപുംഗവൻ ചക്രവ്യൂഹം ചമച്ച് അതിൽ സകലയിടത്തും ശക്രതുല്യന്മാരായ രാജാക്കന്മാരെ നിറുത്തി. ദ്വാരംതോറും സൂര്യതുല്യന്മാരായ കുമാരന്മാരെയും നിറുത്തി. അങ്ങനെ രാജപുത്രന്മാരെയൊക്കെ സംഘടിപ്പിച്ചു. എല്ലാവരും സത്യംചെയ്തു. എല്ലാവരും ചെങ്കൊടിയെടുത്തു. എല്ലാവരും ചുവപ്പുടുപ്പിട്ടു. എല്ലാവരും ചുവപ്പ് ഭൂഷണങ്ങൾ അണിഞ്ഞു. എല്ലാവരും രക്തപതാകാഢ്യന്മാരായി. എല്ലാവരും പൊന്മാലയിട്ടു. ചന്ദനം ചാർത്തി, പൂമാലയണിഞ്ഞ് സൂക്ഷ്മതരങ്ങളായ അംബരങ്ങൾ അണിഞ്ഞ്, എല്ലാവരും ചേർന്ന്, കാർഷ്ണിയുമായി പോരാടുവാൻ ഒരുങ്ങി. അങ്ങനെ ശക്തരായ പതിനായിരം ധനുർദ്ധരന്മാർ മുന്നോട്ടുവന്നു. നിന്റെ പൗത്രനായ ലക്ഷ്മണനെ മുമ്പിൽ നടത്തി. അവരെല്ലാം പരസ്പരം സമദുഃഖന്മാരും തുല്യസാഹസന്മാരുമാണ്. അന്യോന്യസ്പർദ്ധികളായ അവർ അന്യോന്യഹിതകാംക്ഷികളുമാണ്. പടയുടെ നടുക്ക് ദുര്യോധനൻ നിന്നു. കർണ്ണദുശ്ശാസനകൃപമഹാരഥന്മാരോടുകൂടി ദേവരാജോപമനായ രാജാവ്, ശ്രീമാനായി, വെൺകൊറ്റക്കുടയ്ക്കു കീഴിൽ വെൺചാമരം വീശിച്ചുകൊണ്ട്, ഉദയാർക്കപ്രഭവനായി നിന്നു. പടത്തലയ്ക്കൽ പടനായകനായ ദ്രോണാചാര്യൻ നിന്നു. അപ്രകാരം മേരുപർവ്വതംപോലെ സിന്ധുരാജാവും നിന്നു. സിന്ധുരാജാവിന്റെ അരികിൽ മുമ്പിലായി അശ്വത്ഥാമാവും നിന്നു. നിന്റെ മുപ്പതു മക്കൾ, വാനോർക്കുതുല്യരായ വീരന്മാർ, വഞ്ചകനായ ഗാന്ധാരരാജാവും, ശല്യനും, ഭൂരിശ്രവസ്സും, സിന്ധുരാജാവിന്റെ പാർശ്വത്തിലായി ഏറ്റവും പ്രകാശിച്ചു. മഹാരഥന്മാർ യുദ്ധം തുടങ്ങി. നിന്റെ കൂട്ടരും ശത്രുക്കളും ചത്തൊഴിക്കുന്ന വിധം തുമുലവും ലോമഹർഷണവുമായ യുദ്ധം തുടങ്ങി."

**35. അഭിമന്യുപ്രതിജ്ഞ** – സഞ്ജയൻ തുടർന്നു: "ദ്രോണൻ രക്ഷിക്കുന്ന ദുഷ്പ്രധൃഷ്യമായ ആ പടയോട് ഭീമസേനൻ തുടങ്ങിയ പാർത്ഥന്മാർ എതിർത്ത് ഏറ്റു. ചേകിതാനൻ, സാത്യകി, ധൃഷ്ടദ്യുമ്നൻ, വിക്രാന്തനായ കുന്തിഭോജൻ, രഥിയായ ദ്രുപദരാജാവ്, ക്ഷത്രധർമ്മാവായ അർജ്ജുനപുത്രൻ, ബൃഹൽക്ഷത്രൻ, ചേദിരാജാവ്, ധൃഷ്ടകേതു, മാദ്രേയന്മാർ, ഘടോൽക്കചൻ, വിക്രാന്തനായ യുധാമന്യു, പിൻമടങ്ങാത്ത ശിഖണ്ഡി, ദുർദ്ധർഷനായ ഉത്തമൗജസ്സ്, രഥിശ്രേഷ്ഠനായ വിരാടൻ, ക്രുദ്ധന്മാരായ പാഞ്ചാലീപുത്രന്മാർ, വീര്യവാനായ ശിശുപാലപുത്രൻ, വീര്യമേറിയ കേകയന്മാർ, അസംഖ്യം സൃഞ്ജയന്മാർ, ഇവരും മറ്റു പല സമരോദ്ധതന്മാരും, ഈക്കോടെ ഭാരദ്വാജനുമായി പടവെട്ടുവാൻ പാഞ്ഞുകയറി. അടുത്തെത്തിയ അവരെ പടുവീര്യവാനായ ഗുരുവും കടുത്ത ശരജാലത്താൽ കൂസൽകൂടാതെ തടുത്തു. ദുർഭേദ്യമായ ശൈലത്തോടേറ്റ ജലപ്രവാഹംപോലെ ദ്രോണനോടേറ്റ അവർ കരയെ കവിഞ്ഞു കടക്കുവാൻ കഴിയാത്ത ആഴിപോലെ മുട്ടിനിന്നു. ദ്രോണന്റെ വില്ലിൽനിന്നു പുറപ്പെടുന്ന അമ്പേറ്റ് അവർ ആർത്തരായി. ദ്രോണനെ നേരിട്ടു നില്ക്കുവാൻ പാണ്ഡവന്മാർ അശക്തരായി. ദ്രോണന്റെ ആ കൈയൂക്ക് അസാധാരണമായ ഒരു അത്ഭുതമായിക്കണ്ട് പാഞ്ചാലസൃഞ്ജയന്മാർ ഒരടിപോലും മുന്നോട്ടു കയറിയില്ല.

ചൊടിച്ച് ദ്രോണൻ എത്തുന്നതു കണ്ടപ്പോൾ യുധിഷ്ഠിരൻ പലപാടും ദ്രോണനെ തടുക്കുവാൻ ചിന്തിച്ചു. ദ്രോണൻ അത്യന്തശക്തനാണെന്നറിഞ്ഞപ്പോൾ യുധിഷ്ഠിരൻ അസഹ്യമായ ആ മഹാഭാരത്തെ അഭിമന്യുവിൽ ചുമത്തി. കൃഷ്ണാർജ്ജുനന്മാരിൽനിന്നും താഴാത്ത ഓജസ്വിയായ, ശത്രുജിത്തായ, അഭിമന്യുവോട് യുധിഷ്ഠിരൻ പറഞ്ഞു: 'ജിഷ്ണു ഇവിടെ എത്തിയാൽ നമ്മെ നിന്ദിക്കാത്തവിധം ഉണ്ണീ നീ ചെയ്യുക! ചക്രവ്യൂഹം പിളർക്കുവാൻ ഞങ്ങൾക്ക് അറിയുകയില്ല ഉണ്ണീ! കൃഷ്ണനോ, അർജ്ജുനനോ, നീയോ, രുക്മിണീപുത്രനോ മാത്രമേ ചക്രവ്യൂഹം പിളർക്കുവാൻ കഴിവുള്ളവരായി ഇന്ന് ഉള്ളൂ. അഞ്ചാമത് മറ്റൊരാളില്ല. ഹേ അഭിമന്യൂ! വരം ചോദിക്കുന്നവർക്ക് നീ കൊടുക്കൂ. എന്റെ ഉണ്ണീ! പിതൃക്കൾക്കും മാതുലന്മാർക്കും, മറ്റു സേനകൾക്കും നീ വരം നല്കുക! ഉണ്ണീ! യുദ്ധം നിറുത്തി അർജ്ജുനൻ ഇവിടെ എത്തിയാൽ നമ്മെ അവർ ഗർഹിക്കും. നീ വേഗം അസ്ത്രം എടുത്ത് ദ്രോണന്റെ പടയെ തകർക്കുക.'

അഭിമന്യു പറഞ്ഞു: 'ദ്രോണന്റെ അത്യുഗ്രമായ ഈ വ്യൂഹം ഞാൻ യുദ്ധത്തിൽ തകർത്തുവിടും. പിതാക്കളുടെ വിജയത്തിന്നായി ഞാൻ പിളർക്കുന്നതാണ്. അതിന്നുള്ള മാർഗ്ഗം അച്ഛൻ എനിക്കു പറഞ്ഞുതന്നിട്ടുണ്ട്. വല്ല ആപത്തും സംഭവിച്ചാൽ തിരിച്ചുപോരുവാൻ എനിക്ക് അറിയുകയില്ല.'

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ യോധേന്ദ്രാ! നീ വ്യൂഹം പിളർന്ന് ഞങ്ങൾക്കു മാർഗ്ഗം നല്കുക! ഉണ്ണീ, നീ പോകുന്ന മാർഗ്ഗത്തെ ഞങ്ങൾ പിന്തുടർന്നുകൊള്ളാം. ഉണ്ണീ, പോരിൽ ജിഷ്ണുതുല്യനായ നിന്നെ രണാങ്കണത്തിൽ മുന്നിൽ നിർത്തി ചുറ്റും ഞങ്ങൾ ഒന്നിച്ചു കാത്ത് ഈ വ്യൂഹത്തിൽ കേറുന്നതാണ്."

ഭീമസേനൻ പറഞ്ഞു: "ഞാൻ നിന്നെ പിന്തുടരാം. പാർഷതനും യുയുധാനനും പാഞ്ചാലന്മാരും കേകയന്മാരും ഈ പ്രഭദ്രകന്മാരും മത്സ്യന്മാരും എല്ലാം നിന്നെ പിന്തുടരാം. ആദ്യം നീ വ്യൂഹം പിളർക്കുക. പിന്നെ ഞങ്ങൾ അങ്ങുമിങ്ങും ചെന്ന് വമ്പന്മാരെയൊക്കെ വധിച്ച് മുടിക്കാം."

അഭിമന്യു പറഞ്ഞു: "ദുരാസദമായ ദ്രോണസൈന്യത്തിൽ ഞാൻ കയറുന്നുണ്ട്. കത്തുന്ന തീയിൽ ഈയാമ്പാറ്റ ചൊടിച്ചു കയറുമ്പോലെ കയറാം. രണ്ടു വംശത്തിനും ഹിതമായ ആ കർമ്മം ഞാൻ ചെയ്തുകൊള്ളാം. ഒറ്റയ്ക്കു ബാലനായ ഞാൻ കൂട്ടമായി പടയാളുകളെ കാലന്റെ അടുത്തേക്കു അയയ്ക്കുന്ന ആ യാത്ര എല്ലാവരും ഇപ്പോൾ കാണുവാൻപോകുന്നു! പോരിൽ എന്നോടെതിർത്ത് ആരെങ്കിലും ചാകാതെ മടങ്ങുന്നുണ്ടെങ്കിൽ ഈ ഞാൻ സുഭദ്രയ്ക്കു പിറന്നവനല്ല! അർജ്ജുനന്റെ പുത്രനല്ല! ഞാൻ ഒറ്റത്തേരാൽ ക്ഷത്രമണ്ഡലമൊക്കെയും പോരിൽ എട്ടെട്ടു കഷണമാക്കിവിട്ടില്ലെങ്കിൽ ഞാൻ അർജ്ജുനപുത്രനല്ല!"

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ സൗഭദ്രാ! ഇപ്രകാരം പറയുന്ന സൗഭദ്രാ! നിനക്കു വേണ്ട വലിയ ബലം ഉണ്ടാകട്ടെ! അടുക്കുവാൻ വയ്യാത്ത ദ്രോണബലത്തെ നീ തകർക്കുവാൻനോക്കുകയാണല്ലോ. നിനക്ക് അതു സാധിക്കും. രുദ്രന്മാർക്കും മരുത്തുക്കൾക്കും വസുക്കൾ, അശ്വിനീദേവകൾ, സൂര്യൻ എന്നിവർക്കും തുല്യരായ പരാക്രമികൾ, ശക്തിയേറിയ പുരുഷവ്യാഘ്രരായ വില്ലാളികൾ പാലിക്കുന്നതായാലും ആ സൈന്യവ്യൂഹത്തെ പിളർക്കുവാനുള്ള മഹത്തായ ബലം നിന്നിൽ വർദ്ധിക്കുമാറാകട്ടെ!"

സഞ്ജയൻ പറഞ്ഞു: "യുധിഷ്ഠിരന്റെ ആ വാക്കു കേട്ട് അഭിമന്യു സൂതനോടു പറഞ്ഞു: 'ഹേ സൂതാ, സുമിത്രാ! നീ അശ്വങ്ങളെ ദ്രോണസൈന്യത്തിലേക്കു വിടൂ."

**36. അഭിമന്യുപരാക്രമം** – സഞ്ജയൻ തുടർന്നു: "ധീമാനായ ധർമ്മപുത്രന്റെ വാക്കു കേട്ട് അർജ്ജുനപുത്രൻ സൂതനെ ദ്രോണസൈന്യത്തിലേക്കു വിട്ടു. 'പോവുക! പോവുക!' എന്നു പ്രേരിപ്പിക്കുന്നതു കേട്ട് സാരഥി അഭിമന്യുവിനോടു പറഞ്ഞു: 'ആയുഷ്മാനേ, ഭവാനിൽ വലിയ ഭാരമാണ് പാണ്ഡവൻ ഏല്പിച്ചിട്ടുള്ളത്! തക്കതായി ബുദ്ധികൊണ്ട് ചിന്തിച്ചതിന്നുശേഷം പൊരുതണേ! ആചാര്യനായ ദ്രോണൻ കൃതിയാണ്. പരമാസ്ത്രങ്ങളെക്കൊണ്ട് കിണഞ്ഞു നോക്കും. നീയാണെങ്കിൽ വളരെ

സുഖത്തോടെ വളർന്നവനാണ്. അത്യന്തവിശാരദനാണെന്നുള്ളതിൽ സംശയവുമില്ല.' ഇതു കേട്ടു ചിരിച്ചുകൊണ്ട് അഭിമന്യു പറഞ്ഞു: 'സാരഥേ, ദ്രോണൻ ആര്? ഈ സർവ്വക്ഷത്രിയയോഗം എന്ത്? ഐരാവതം കയറി ദേവന്മാരോടുകൂടി ഇന്ദ്രൻതന്നെ വന്നാലും ഞാൻ പടത്തലയ്ക്കൽ പൊരുതും. ഈ മന്നവന്മാരിൽ എനിക്ക് യാതൊരു വിസ്മയവുമില്ല. ഈ ശത്രുസൈന്യം എന്റെ പതിനാറിലൊരംശത്തിന്നു തികയില്ല. ഹേ സൂതാ! വിശ്വം ജയിച്ച ഈ വിഷ്ണുവമ്മാവൻതന്നെ വന്നേറ്റാലും, അച്ഛനായ അർജ്ജുനൻ വന്നേറ്റാലും പോരിൽ എനിക്കു ഭയമില്ലെടോ!' ഇങ്ങനെ അഭിമന്യു സൂതന്റെ വാക്കിനെ ധിക്കരിച്ച് 'പോവുക! പോവുക! ദ്രോണസൈന്യത്തിൽ ചെന്നുകയറുക! വൈകരുത്!' എന്ന് വീണ്ടും വീണ്ടും പ്രേരിപ്പിച്ചു. ഉടനെ മൂന്നു വയസ്സുചെന്ന അശ്വങ്ങളെ, പൊൻകോപ്പണിഞ്ഞ ആ തരുണാശ്വങ്ങളെ അതിപ്രഹർഷം ഇല്ലാത്തവനായ ആ സൂതൻ വിട്ടു. അവ മഹാവേഗത്തോടെ ദ്രോണന്റെ നേർക്ക് പാഞ്ഞേറ്റു. അവൻ അപ്രകാരം എത്തുന്നത് ദ്രോണാദ്യന്മാരായ എല്ലാവരും കണ്ടു. കൗരവന്മാർ എതിർത്തേറ്റു. പാണ്ഡവന്മാർ പിൻതുണയായി നിന്നു.

ഉയർന്ന കൊന്നക്കൊടിയോടുകൂടിയ ആർജ്ജുനി, അർജ്ജുനതുല്യനായ അർജ്ജുനപുത്രൻ, പൊൻചട്ടയിട്ട് ദ്രോണാദ്യന്മാരുമായി പോരിൽ നിർഭയനായി എതിർത്തു. സിംഹക്കുട്ടി ഗജങ്ങളുമായി എതിർക്കുന്നതുപോലെ അവരോട് അഭിമന്യു എതിർത്തു.

കടന്നാക്രമിക്കുന്ന അവനുമായി അവർ അഭിനന്ദിച്ചു പോരാടി. മുഹൂർത്തസമയം ആഴിയിൽ ഗംഗാനദിയിലെ വെള്ളം വീഴുമ്പോഴുണ്ടാകുന്ന ആവർത്തംപോലെ അവിടെ ഒരു മുറുകിയ പോരാട്ടം നടന്നു. പരസ്പരം കൊന്നൊടുക്കുന്ന ആ ശൂരന്മാർ ബഹളമായി ഘോരമായി പോരാടി. ഏറ്റവും ഭയങ്കരമായി രണം അവിടെ നടക്കുമ്പോൾ ദ്രോണൻ കാൺകെത്തന്നെ അഭിമന്യു വ്യൂഹം ഉടച്ച് അതിൽ ചെന്നുകയറി. മഹാബലനായ അവൻ വൈരിമദ്ധ്യത്തിൽ കയറി മുടിച്ചുകൊണ്ടിരിക്കെ ആന, തേര്, ആൾ, കുതിര എന്നിവ നന്ദിച്ച് ഏറ്റു വളഞ്ഞു. നാനാവാദ്യരവങ്ങളോടും കൈകൊട്ടിയാർപ്പോടും ഹുംകാരവത്തോടും 'നിൽക്കൂ! നിൽക്കൂ!' എന്ന വാക്കുകളോടുംകൂടിച്ചേർന്ന് മഹാഘോഷത്തോടും 'പോകരുത്', 'നിൽക്കൂ', 'എന്നോടേൽക്കൂ!' എന്നും മറ്റുമുള്ള ശബ്ദങ്ങളോടും 'ഇതാ, ഞാൻ പരലോകത്തിൽ' എന്നുള്ള വാക്കുകളോടും ബൃംഹിതം, ശിഞ്ജിതം, ഹാസം, കുളമ്പടിശബ്ദം, നേമീസ്വരം എന്നീ സ്വരങ്ങളോടുംകൂടി ലോകം മുഴുവൻ മുഴങ്ങുന്നവിധം പാർത്തട്ട് എങ്ങും മുഴക്കുന്ന മട്ടിൽ അവൻ ഫൽഗുനപുത്രനോട് ഏറ്റു. അവർ എത്തുമ്പോൾ, വീരനും പൂർവ്വനും പരനും ദൃഢനും മർമ്മജ്ഞനുമായ അവൻ വേഗത്തിൽ ഈ ഭ്രാതാക്കളെ മർമ്മഘ്നമായ ശരങ്ങൾ എയ്തു. പലതരത്തിലുള്ള കൂർത്ത ശരങ്ങൾ വന്നേല്ക്കുകയാൽ അവശരായ അവർ അവന്റെ നേർക്ക് തീയിൽ ഇയ്യാംപാറ്റപോലെ പറന്നുചെന്നു. അവരുടെ ഉടലുകൾ, കൈകൾ, കാലുകൾ എന്നിവകൊണ്ട് ഭൂതലം, കുശയാൽ വേദിയെന്നവണ്ണം വിരിച്ചു. ഉടുമ്പിൻതോലുറകളും വില്ലും അമ്പും ധരിച്ച് തോമരം, തോട്ടി, പരിച, വാൾ, കടിഞ്ഞാൺ, വെണ്മഴു, അയോഗുളം (ഇരുമ്പുണ്ട), കത്തി, ഗദ, ഋഷ്ടി, പട്ടസം, ഭിണ്ഡിപാലം, വേൽ, പരിഘം, അമ്പ്, കമ്പനം, ചമ്മട്ടി, തോട്ടി, കുന്തം, മുടിപ്പിടി, മുൽഗരം, ക്ഷേപണീയങ്ങൾ, കയർ, പാറ എന്നീ ആയുധങ്ങൾ എടുത്തതും ചന്ദനം പൂശിയതും അംഗദം ഇട്ടതുമായ വളരെയേറെ ഭടന്മാരുടെ കൈകൾ അർജ്ജുനപുത്രൻ അറുത്തുവീഴ്ത്തി. ചോരചാടികിടന്നു പിടയുന്ന അവയാൽ മന്നിടം, ഗരുഡനാൽ ഛേദിക്കപ്പെട്ട അഞ്ചു തലയുള്ള സർപ്പങ്ങളാലെന്നപോലെ മിന്നി.

നല്ല മൂക്കും മുടിയുമായി കേടറ്റ ചാരുകുണ്ഡലത്തോടുകൂടിയതും ചൊടിച്ച് ചുണ്ടുകൾ കടിച്ച് ചോരയുതിരുന്നതും പൂമാല, മകുടം, ഉഷ്ണീഷം, മണികൾ, രത്നങ്ങൾ ഇവയണിഞ്ഞതും തണ്ടറ്റ താമര പോലെ ചന്ദ്രനെപ്പോലെയും സൂര്യനെപ്പോലെയും ശോഭിക്കുന്നതും ഹിതവും പ്രിയവും പറഞ്ഞിരുന്നതും പുണ്യഗന്ധമുള്ളതുമായ ശത്രുക്കളുടെ മുഖങ്ങൾ വളരെയധികം അർജ്ജുനപുത്രൻ മന്നിൽ വിരിച്ചു.

ഗന്ധർവ്വനഗരംപോലെ കോപ്പണിഞ്ഞ രഥങ്ങൾ ഈഷാമുഖം, ചിത്രവേണുദണ്ഡം, അറ്റ ബന്ധുരം, മുട്ട്, കാൽ, മൂക്ക്, പുല്ല് എന്നിവയറ്റ് ചക്രോപസ്കരണം പോയി, കോപ്പുകളൊക്കെ തകർന്നു, മേൽ വിരിപ്പു കളഞ്ഞ് അനവധി കുതിരകൾ അമ്പേറ്റ് ആ രണഭൂമിയിൽ ചിന്നിപ്പരന്നു. ആനക്കാരോടുകൂടിയ ആനകൾ, കൊടി, തോട്ടി എന്നിവയോടുകൂടിയ ആനക്കാർ; ചട്ട, ചങ്ങല, വട്ടക്കയർ, കംബളം, മണി, തുമ്പിക്കൈ, കൊമ്പ്, ഗജപാലസംഘം എന്നിവയൊക്കെ കൂർത്തുമൂർത്ത അമ്പെയ്തു ശത്രുഭടന്മാരുടെ ഇടയിൽ വീഴ്ത്തി.

വനായുജം, പാർവ്വതീയം, കാംബോജം, ബാൽഹികം എന്നിങ്ങനെയുള്ള അശ്വങ്ങൾ - 'ചെവി, വാൽ, കണ്ണ് ഇവ ഉറച്ച് ഓടുന്ന പലമാതിരി അശ്വങ്ങൾ' - പ്രാസംകൊണ്ടും, ഋഷ്ടികൊണ്ടും, ശക്തികൊണ്ടും യോധന്മാർ നല്ല അഭ്യാസികളോടുകൂടി മകുടച്ചാർത്തറുത്തും, സടാച്ഛടയറുത്തും വീഴ്ത്തി.

കണ്ണും നാവും പുറത്തേക്കു തള്ളി, കുടൽമാല ചിന്നി, മേലാൾ ചത്ത്, കഴുത്തറ്റ് ക്രവ്യാദങ്ങൾക്ക് ആനന്ദം നല്കുമാറ് ചട്ടയും തോലും മുറിച്ചുവീഴ്ത്തി മലമൂത്രത്തിൽ മുഴുകിക്കിടക്കുമാറ് നിന്റെ ആനക്കൂട്ടത്തെ കൊന്നുവീഴ്ത്തി ഏറ്റവും ശ്രീയോടെ അഭിമന്യു ശോഭിച്ചു. ഒറ്റയ്ക്ക് അചിന്ത്യനായ വിഷ്ണു സാഹസംചെയ്തതുമാതിരി നിന്റെ ചതുരംഗപ്പടയെ അവൻ മർദ്ദിച്ചു. ഓജസ്വിയായ മുക്കണ്ണൻ ഘോരമായ അസുരപ്പടയെ എന്നവിധം പൗരന്മാർക്ക് അസഹ്യമായ കർമ്മം പോരിൽ അർജ്ജുനപുത്രൻ ചെയ്തു.

സ്കന്ദൻ ദൈത്യപ്പടയെ എന്നവണ്ണം ഏറ്റവും ഭയാനകമായ വിധം മർദ്ദിച്ചതു കണ്ട് നിന്റെ കൂട്ടരും നിന്റെ പുത്രന്മാരും ഭയപ്പെട്ട് പത്തുദിക്കിലേക്കും നോക്കി. മുഖം വാടി, കണ്ണു വിറച്ച്, വിയർത്ത്, രോമാഞ്ചപ്പെട്ട്, ശത്രുധ്വംസോദ്യമം വിട്ട് പാഞ്ഞോടാൻ നോക്കി. ജീവനിൽ കൊതിയോടെ അമ്പരന്നു പരിഭ്രമിച്ച് പരക്കം പാഞ്ഞ് അന്യോന്യം ഗോത്രപ്പേരു വിളിച്ച് ചത്തുകിടക്കുന്നവരായ പുത്രൻ, അച്ഛൻ, ജ്യേഷ്ഠൻ, അനുജൻ, അമ്മാവൻ, അളിയൻ, മരുമകൻ മുതലായവരെയൊക്കെ വിട്ട് അതിവേഗം ഓടിക്കളഞ്ഞു. ചിലർ കുതിരകളേയും ആനകളേയും ഓടിച്ച് യുദ്ധരംഗം വിട്ടു."

**37. അഭിമന്യുപരാക്രമം** - സഞ്ജയൻ തുടർന്നു: "ഓജസ്വിയായ സൗഭദ്രൻ സൈന്യം ഭഞ്ജിച്ചതായി കണ്ടപ്പോൾ ദുര്യോധനൻ കോപിച്ച് താനേ ചെന്ന് അവനോടേറ്റു. പോരിൽ സൗഭദ്രന്റെനേർക്ക് രാജാവ് ഏല്ക്കുന്നതു കണ്ടപ്പോൾ മടങ്ങി ഉഴലുന്ന രാജയോധന്മാരോട് ഗുരുവര്യൻ പറഞ്ഞു: 'ഹേ സൈനികരേ, വീര്യവാനായ ആർജ്ജുനി ലക്ഷ്യംവെക്കുന്നതെല്ലാം നാം നോക്കിക്കൊണ്ടുനില്ക്കെ കൊന്നുകളയുന്നു. അങ്ങോട്ടുചെന്ന് എതിർക്കുവിൻ! ഭയപ്പെടേണ്ട. കൗരവനെ കാക്കുവിൻ! വേഗം ചെല്ലുവിൻ!' ഉടനെ കൃതജ്ഞന്മാരും, ശക്തന്മാരും, ഇഷ്ടന്മാരും, വിജയഗർവ്വികളുമായ യോധന്മാർ പേടിച്ചുവിറച്ച് നിന്റെ വീരനായ പുത്രനെചെന്ന് ചുറ്റിനിന്നു. ദ്രോണൻ, ദ്രൗണി, കൃപൻ, കർണ്ണൻ, കൃതവർമ്മാവ്, സൗബലൻ, ബൃഹത്ബലൻ, മദ്രരാജൻ, ഭൂരിശ്രവൻ, ശലൻ, വൃഷസേനൻ, പൗരവൻ ഇവർ കൂർത്തുമൂർത്ത ശരങ്ങൾ തൂകി വലിയ ശരവർഷത്തോടെ ജിഷ്ണുപുത്രനെ എതിർത്ത് അവനെ മോഹിപ്പിച്ച് ദുര്യോധനനെ വിടുവിച്ചു. വായിൽപ്പെട്ട തീറ്റിവലിച്ചെടുത്തതുപോലെ ഫാൽഗുനി അതു പൊറുത്തില്ല. സൂതന്മാരോടും അശ്വങ്ങളോടും ചേർന്ന ആ തേരാളികളെ ശരവൃഷ്ടികൊണ്ടു പിന്തിരിപ്പിച്ച് സൗഭദ്രൻ സിംഹനാദം മുഴക്കി. മാംസം കൊതിക്കുന്ന സിംഹംപോലെ അവൻ ആർക്കുന്നതു കേട്ട് ദ്രോണൻ മുതലായ മഹാരഥന്മാർക്ക് പൊറുക്കുവാൻ കഴിഞ്ഞില്ല. ചട്ടയിട്ട അവർ തേർക്കൂട്ടങ്ങളാൽ കൂട്ടമിട്ടുനിന്ന് നാനാവിധം ശരജാലങ്ങളാൽ പ്രഹരം തുടങ്ങി. കൂർത്ത ശരങ്ങൾകൊണ്ട് നിന്റെ പൗത്രൻ അവയെല്ലാം

വാനിൽവെച്ചു ഖണ്ഡിച്ചു. അവരെ അവൻ എതിർത്തെയ്തു അത് ഒരത്ഭുതമായി. അവൻ പാമ്പുപോലെയുള്ള ശരങ്ങൾ എയ്ത് ചൊടിപ്പിച്ചു. അവർ പാഞ്ഞുപോകാത്ത സൗഭദ്രനെ വധിക്കുവാൻ വട്ടമിട്ടു നിന്നു. കടൽപോലെ ആർത്ത് ഇളകിയടുക്കുന്ന നിന്റെ പടക്കടൽ സൗഭദ്രൻ അമ്പുകൊണ്ട് കരയെന്നപോലെ തടുത്തുനിർത്തി. പരസ്പരം ഹനിച്ച് ഏറ്റുപൊരുതുന്ന ശൂരരിൽ അഭിമന്യുവും പരന്മാരിൽ ഒരുത്തനും പിന്തിരിയുകയുണ്ടായില്ല. ഇപ്രകാരം ഭയങ്കരമായി, ഘോരമായി യുദ്ധം മൂത്തുനില്ക്കുമ്പോൾ അഭിമന്യുവിന്റെനേരെ ദുസ്സഹൻ ഒമ്പതു ശരങ്ങൾ എയ്തു. ദുശ്ശാസനൻ പന്ത്രണ്ടും, കൃപൻ മൂന്നും, ദ്രോണൻ ആശീവിഷപ്രായമായ ഏഴും ശരങ്ങൾ എയ്തു. വിവിംശതി ഇരുപതും, കൃതവർമ്മൻ ഏഴും, ബൃഹൽബലൻ എട്ടും, അശ്വത്ഥാമാവ് ഏഴും, ഭൂരിശ്രവസ്സ് മൂന്നും, ശകുനി രണ്ടും, ശല്യൻ ആറും, ദുര്യോധനൻ മൂന്നും അമ്പുകൾ എയ്തു. രഥത്തിൽനിന്നു വില്ലുമേന്തി തുള്ളുന്നവിധം സകലരേയും പ്രതാപവാനായ അഭിമന്യു എതിർത്ത് മുമ്മൂന്നു ശരങ്ങൾ എയ്തു. നിന്റെ മക്കൾ പേടിപ്പിക്കുമ്പോൾ അഭിമന്യു ചൊടിച്ച് ശിക്ഷ്യാഭ്യാസപ്രഭാവത്തിന്റെ ബലം കാണിച്ചുകൊണ്ട് അവൻ ഗരുഡന്റേയും അനിലന്റേയും വേഗത്തിൽ പാഞ്ഞുവരുന്ന അശ്മകന്റെ പുത്രനെ തടുത്തു. അവന്റെ മുമ്പിൽനിന്ന് ശ്രീമാനായ അശ്മകപുത്രൻ, ശക്തൻ, പത്തമ്പെയ്ത് 'നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു. ഉടനെ അർജ്ജുനപുത്രൻ പത്തു ശരങ്ങൾ എയ്തു രഥധ്വജം, സൂതൻ, ഹയങ്ങൾ, അവന്റെ കൈകൾ, വില്ല്, തല എന്നിവ സസ്മിതം വീഴ്ത്തി.

സൗഭദ്രൻ വീരനായ അശ്മകേന്ദ്രനെ കൊന്നുവിട്ടതു കണ്ട് പടയൊക്കെ വല്ലാതെ ഒന്ന് ഇളകി പാഞ്ഞുപോകുന്നമട്ടിലായി. അപ്പോൾ കർണ്ണൻ, കൃപൻ, ദ്രോണൻ, ദ്രൗണി, ഗാന്ധാരൻ, ശലൻ, ശല്യൻ, യൂപദ്ധ്വജൻ, ക്രാഥൻ, സോമദത്തൻ, വിവിംശതി, വൃഷസേനൻ, സുഷേണൻ, കുണ്ഡഭേദി, പ്രതർദ്ദനൻ, വൃന്ദാരകൻ, ലലിത്ഥൻ, പ്രബാഹു, ദീർഘലോചനൻ, ദുര്യോധനൻ എന്നിവർ ചൊടിച്ച് ശരവർഷം തൂകി.

വില്ലാളികൾ ശരങ്ങൾ എയ്തതേറ്റ് അഭിമന്യു കർണ്ണന്റെ നേരെ ചട്ടയുടയുമാറുള്ള ശരമേന്തിവിട്ടു. ആ ശരം അവന്റെ ചട്ട പൊട്ടിച്ച് ദേഹം പിളർന്ന് പുറ്റിൽ പാമ്പെന്നപോലെ നിലത്തു കയറി. അവൻ ആ ശക്തിയേറിയ എയ്ത്തേറ്റ് ഉഴന്നു മോഹിച്ചുപോയി. കർണ്ണൻ ഭൂകമ്പത്തിൽ മാമലപോലെ കുലുങ്ങി. അപ്രകാരം സുഷേണനേയും ദീർഘലോചനനേയും എയ്തു. കുണ്ഡഭേദിയേയും, ക്രുദ്ധനായ അഭിമന്യു മൂന്നു ശരങ്ങൾകൊണ്ട് മൂന്നു പേരെയും കൊന്നു. ഉടനെ അവനെ കർണ്ണൻ ഇരുപത്തഞ്ചു നാരാചങ്ങൾ എയ്തു. അശ്വത്ഥാമാവ് ഇരുപതും കൃതവർമ്മൻ ഏഴും ശരങ്ങൾ എയ്തു. സർവ്വാംഗം ശരമേറ്റു ചൊടിച്ച് ഇന്ദ്രനന്ദനനായ അഭിമന്യു കയറേന്തിയ കാലനെപ്പോലെ ചുറ്റുന്നതായി ഭടന്മാർ കണ്ടു. അടുത്തു നില്ക്കുന്ന ശല്യനെ ശരവർഷം കൊണ്ടു തൂകി ആ മഹാഭുജൻ നിന്റെ പടയെ വിറപ്പിക്കുമാറ് ആർത്തു. മർമ്മം പിളർക്കുന്ന സായകം അസ്ത്രവേദിയായ അവൻ എയ്തപ്പോൾ പ്രഭോ, ശല്യൻ തേർത്തടത്തിലിരുന്ന് മയങ്ങിപ്പോയി. മോഹാലസ്യപ്പെട്ടു! കീർത്തിമാനായ അർജ്ജുനപുത്രൻ ഇപ്രകാരം ചെയ്തപ്പോൾ, ഭാരദ്വാജൻ കണ്ടുനില്ക്കെ പെരുമ്പട പാടേ പാഞ്ഞു. ആ മഹാബാഹു പൊൻകെട്ടുള്ള അമ്പു തൂകുന്നതു കണ്ട് നിന്റെ ആൾക്കാരൊക്കെ സിംഹത്താൽ എതിർക്കപ്പെട്ട മാനുകളെപ്പോലെ ഓടിക്കളഞ്ഞു. ഇപ്രകാരം പടയിൽ പുകഴ്ന്നവനായ അവൻ പിതൃക്കളാലും, സുരന്മാരാലും, ചാരണന്മാരാലും, സാദ്ധ്യന്മാരാലും, സിദ്ധന്മാരാലും, ക്ഷിതിചരന്മാരാലും പ്രകീർത്തിക്കപ്പെട്ടപ്പോൾ നെയ്യൊഴിച്ച് അഗ്നിപോല ആളിക്കത്തി.

**38. അഭിമന്യുപരാക്രമം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരം അമ്പെയ്തു മർദ്ദിക്കുന്ന വില്ലാളിയായ അഭിമന്യുവെ ആ പോർക്കളത്തിൽ എന്റെ ആൾക്കാർ ആരൊക്കെയാണ് തടുത്തേറ്റത്?"

സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ഉണ്ണിയുടെ ആ പോർക്കളത്തിലെ കളി കേൾക്കേണ്ടുതുതന്നെയാണ്. ഭാരദ്വാജൻ കാത്തുകൊണ്ടുനില്ക്കുന്ന ആ വ്യൂഹം ഭേദിച്ചപ്പോൾ, അർജ്ജുനപുത്രന്റെ ശരമേറ്റ് ശല്യൻ മോഹിച്ചപ്പോൾ ശല്യന്റെ അനുജൻ ശരങ്ങൾ ചൊരിഞ്ഞുകൊണ്ടു കയറി. അവന്റെ തലയും, കൈകളും, കാലുകളും, നാലു കുതിരകളേയും, സൂതനേയും കൊടിയും, കുടയും, തല്പവും, ത്രിവേണുവും, ചക്രവും, അമ്പും, നുകവും, തൂണിയും, അനുകർഷവും, പതാകയും, ചക്രരക്ഷകന്മാരേയും, കോപ്പുകളും, സകലതും കൈവേഗത്തോടെ അറുത്തു വീഴ്ത്തി. അവന്റേതായി ഒന്നുംതന്നെ കാണാത്ത മട്ടാക്കി. ഭൂഷാവസ്ത്രങ്ങളുംചിന്നി അവൻ ചത്തുവീണു. ഊക്കേറിയ കാറ്റേറ്റ് മല പൊട്ടിത്തകർന്നുവീണതുപോലെയായി. കൂട്ടുകാർ ഭയപ്പെട്ട് ചുറ്റും പാഞ്ഞ് ഓടിക്കളഞ്ഞു.

കാർഷ്ണി ചെയ്ത ആ മഹാകർമ്മം കണ്ട് സകലജീവികളും നാദം മുഴക്കി 'നന്ന്, നന്ന്, ഭേഷ്! ഭേഷ്!' എന്ന് ആർപ്പുവിളിച്ചു. അത്ഭുതപ്പെട്ടു! ശല്യന്റെ ഭ്രാതാവ് വീണപ്പോൾ വളരെ യോദ്ധാക്കൾ വംശവും പേരും സ്ഥലവും വിളിച്ചുപറഞ്ഞ് അർജ്ജുനാത്മജനോട് വല്ലാതെ ചൊടിച്ച് വിവിധായുധധാരികളായി പാഞ്ഞ് ഏറ്റു. തേർ, ആന, അശ്വങ്ങൾ എന്നിവയാലും, കാൽനടയായും ബലോല്ക്കടന്മാരായ അവർ പോരാടി.

വർദ്ധിച്ച ബാണശബ്ദത്താലും തേരുരുൾധ്വനിയാലും, ഹുങ്കാരം, കൈകൊട്ടൽ, ആർപ്പുവിളി, സിംഹനാദം, ചെറുഞാണൊലി എന്നിവയാൽ അർജ്ജുനപുത്രനെ ഗർജ്ജിച്ചു. 'ജീവനോടെ നിന്നെ വിടില്ല' എന്ന് ഒന്നിച്ചാർത്തും അവർ എതിർത്തു. ഇപ്രകാരം വീരവാദം പറയുന്നവരെ നോക്കിച്ചിരിച്ചു. ഫാൽഗുനി മുമ്പ് ആര് എയ്തുവോ അവരെ ക്രമപ്രകാരം വിചിത്രാസ്ത്രപ്രയോഗങ്ങൾ കൈവേഗത്തോടെ കാട്ടി മൃദുവായ ആരംഭത്തോടെ ശൂരനായ ആർജ്ജുനി പൊരുതി. കൃഷ്ണനും ജിഷ്ണുവു നല്കിയ ദിവ്യാസ്ത്രം കാണിച്ചുകൊണ്ടു കാർഷ്ണി കൃഷ്ണന്മാർക്ക് ഇടയ്ക്കാണെന്നു വ്യക്തമാക്കി. ദൂരെയ്ക്ക് എയ്തും വലിയ ഭാരം വീണ്ടും വീണ്ടും ഉടച്ചും, തൊടുത്തും, അമ്പെയ്തും ഭേദം കൂടാതെ കാട്ടി. അവന്റെ വില്ല് എപ്പോഴും പിടയുന്നവിധം വട്ടത്തിൽത്തന്നെ ശരൽക്കാലത്തു ദീപിക്കുന്ന സൂര്യമണ്ഡലം പോലെ കാണപ്പെട്ടു.

ചെറുഞാണൊലിയും അവന്റെ കൈത്തലശബ്ദവും ഇടിവെട്ടുന്ന കാറിന്റെ ശബ്ദംപോലെ കേട്ടു. ഹ്രീമാനും അമർഷിയും മാനദനും പ്രിയദർശനനുമായ സൗഭദ്രൻ വീരന്മാർക്ക് വിസ്മയം ജനിപ്പിക്കുന്ന ഇഷ്വസ്ത്രപ്പോർ നടത്തി. മൃദുവായി നിന്ന് അവൻ ക്രുദ്ധനായിത്തീർന്നു വർഷം തീർന്ന ശരല്ക്കാലത്തിൽ സൂര്യദേവൻ എന്നപോലെ അവൻ ക്രമത്തിൽ ഉഗ്രനായിത്തീർന്നു. പൊൻകടക്കെട്ടുള്ള കൂർത്തു മൂർത്ത പലതരം അമ്പുകൾ ചൊടിച്ച് അവൻ വളരെ രശ്മികൾ അർക്കൻ എന്നപോലെ എയ്തു. ക്ഷുരപ്രം, വത്സദന്തം, വിപാഠം എന്നിവയും, നാരാചം, ഭല്ലം, അർദ്ധചന്ദ്രം, അഞ്ജലികം എന്നിവയും അവൻ എയ്തു. തേർക്കൂട്ടത്തിൽ കടന്ന് ദ്രോണൻ കണ്ടുനില്ക്കെ അമ്പുകൊണ്ട് ആർത്തിപ്പെട്ട മഹാസൈന്യം അമ്പരന്ന് ഓട്ടമായി."

**39. ദുശ്ശാസനയുദ്ധം – അഭിമന്യുവിനോട് ദുശ്ശാസനൻ നേരിടുന്നു** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹ്രീകൊണ്ടും സന്തോഷംകൊണ്ടും എന്റെ മനസ്സ് രണ്ടായി സഞ്ജയാ! എന്റെ പുത്രന്റെ പട സൗഭദ്രൻ തനിച്ച് ഏറ്റ് തടുത്തതിൽ വലിയ അത്ഭുതവും ആഹ്ലാദവും തോന്നുന്നു. എല്ലാം വിസ്തരിച്ചു നീ തുടർന്നു പറയുക! ദൈത്യന്മാരുമായി സുബ്രഹ്മണ്യൻ എന്നപോലെ കുമാരൻ കളിച്ച ആ കളി കേൾക്കുവാൻ കൗതുകമുണ്ട്."

സഞ്ജയൻ തുടർന്നു: "അത്ഭുതംതന്നെ! ഭവാനോട് അതിഭീഷണമായ ആ വിമർദ്ദം ഞാൻ പറയാം. ഒരുത്തനും പലരുമായുണ്ടായ ആ പട മഹാബഹളംതന്നെ! ഉത്സാഹത്തോടെ സൗഭദ്രൻ ഉത്സാഹികളായ രിപുവീരന്മാരെ, തേരിൽ നില്ക്കുന്ന അവരെ തേരിൽനിന്നുകൊണ്ട് എയ്തു. ദ്രോണൻ, കർണ്ണൻ,

കൃപൻ, ശല്യൻ, ദ്രൗണി, ഭോജൻ, ബൃഹത്ബലൻ, ദുര്യോധനൻ, സൗമദത്തി, ബലവാനായ സൗബലൻ എന്നിവർ പല സൈന്യങ്ങളോടുകൂടിയ പല മന്നവന്മാരും ഏറ്റതിൽ അവരെയൊക്കെ തീക്കൊള്ളിചുറ്റുന്നവിധം അവൻ ചുറ്റി എയ്തു. അമിത്രഘ്നാതിയായ സൗഭദ്രൻ പ്രതാപവാനായി അസ്ത്രം വർഷിച്ചു ദിക്കിലൊട്ടുക്കും കാണിച്ചു. ഓജസ്സേറിയ സൗഭദ്രന്റെ ക്രിയ കണ്ട് നിന്റെ സൈന്യങ്ങളൊക്കെ വീണ്ടും വീണ്ടും വിറച്ചുപോയി. അപ്പോൾ പ്രതാപവാനായ ഭാരദ്വാജൻ ഹർഷംകൊണ്ടു വിടർന്ന കണ്ണോടുകൂടി കൃപനെ നോക്കി. നിന്റെ പുത്രന്റെ മർമ്മത്തിൽ തട്ടുന്ന വിധം, പോരിൽ യുദ്ധവദഗ്ദ്ധനായ കാർഷ്ണിയെ നോക്കിക്കൊണ്ടു പറഞ്ഞു: 'ഇതാ നോക്കൂ! യുവാവായ സൗഭദ്രൻ പാർത്ഥന്മാരുടെ മുൻഭാഗത്തു നില്ക്കുന്നു! അവൻ ബന്ധുജനങ്ങൾക്കും ധർമ്മപുത്രനും നന്ദി വർദ്ധിപ്പിച്ചിരിക്കുന്നു നകുലനും, സഹദേവന്നും, ഭീമന്നും അപ്രകാരംതന്നെ ആനന്ദം വളർത്തിയിരിക്കുന്നു. അപ്രകാരംതന്നെ ബന്ധുസംബന്ധികൾക്കും മദ്ധ്യസ്ഥരായ സുഹൃത്തുക്കൾക്കുമൊക്കെ അവൻ സന്തോഷം വർദ്ധിപ്പിച്ചിരിക്കുന്നു. ഇവന്നു കിടയായി വേറെ ഒരു വില്ലാളിവീരനെ കാണാൻ കഴിയുകയില്ല. ഇവൻ ഇച്ഛിച്ചാൽ ഇവൻ ഒരാൾ മതി നമ്മുടെ സൈന്യത്തെ മുഴുവൻ മുടിക്കുവാൻ. എന്തുകൊണ്ടാണ് ഇവൻ അതിന്ന് ഇച്ഛിക്കാത്തതാവോ?' ഇപ്രകാരം പ്രീതിയോടുകൂടി ദ്രോണൻ പറഞ്ഞ വാക്കു കേട്ടപ്പോൾ നിന്റെ പുത്രൻ, ചിരിക്കുന്ന ദ്രോണനെ നോക്കി കാർഷ്ണിയിൽ ക്രോധത്തോടെ കർണ്ണനോടും, ബാൽഹീകനോടും, ദുശ്ശാസനനോടും, ശല്യനോടും മറ്റ് അന്യരോടുമായി പറഞ്ഞു: 'എല്ലാ മൂർദ്ധാഭിഷിക്തന്മാർക്കും ആചാര്യനാണ് ബ്രഹ്മവിത്തമനായ ഗുരു. ഇദ്ദേഹം മൗഢ്യംമൂലം പാർത്ഥപുത്രനെ കൊല്ലുവാൻ വിചാരിക്കുന്നേയില്ല. ഇദ്ദേഹം ഏറ്റ് എതിർത്താൽ കാലന്നുപോലും രക്ഷയില്ലെന്ന് എനിക്കറിയാം. പിന്നെയുണ്ടോ ഈ ഒരു മർത്ത്യൻ! ഞാൻ നിങ്ങളോട് സത്യം പറഞ്ഞെന്നുമാത്രം. ഇദ്ദേഹം ശിഷ്യത്വംകൊണ്ട് അർജ്ജുനപുത്രനെ കാക്കുകയാണ്. ശിഷ്യരും മക്കളും ധർമ്മിഷ്ഠന്മാർക്ക് ഇഷ്ടരാണ്. അപ്രകാരംതന്നെയാണ് അവരുടെ മക്കളും. ദ്രോണനാണല്ലോ പട പാലിക്കുന്നത് എന്ന വീര്യമാണ് ആ ചെറുക്കൻ കാണിക്കുന്നത്. ആത്മസംഭാവിയായ ആ മൂഢനെ നിങ്ങളെ ഉടനെ കൊല്ലുവിൻ!" എന്നു പറഞ്ഞു സൗഭദ്രനോട് അവൻ ഭരദ്വാജൻ കണ്ടുനില്ക്കെ, ചുണച്ച് കൊല്ലുവാൻതന്നെ കരുതിനിന്നു ദുര്യോധനൻ പറഞ്ഞതു കേട്ട് ദുശ്ശാസനൻ, ആ കുരുശാർദൂലൻ, ദുര്യോധനനോടു പറഞ്ഞു: 'രാജാവേ, ഭവാനോടു ഞാൻ പറയുന്നു. ഈ പാണ്ഡുപാഞ്ചാലവീരന്മാർ കണ്ടുനില്ക്കെ, അവരുടെയെല്ലാം മുമ്പിൽവെച്ച് ഞാൻ ഇവനെ കൊല്ലുന്നതാണ്. രാഹു അർക്കനെ എന്നവിധം ഞാൻ സൗഭദ്രനെ ഗ്രസിച്ചുകളയും, ഉൽക്കർഷത്തോടുകൂടി വീണ്ടും കുരുരാജാവിനെ നോക്കിപ്പറഞ്ഞു: 'സൗഭദ്രനെ ഞാൻ ഗ്രസിച്ചതായിക്കേട്ട് മാനികളായ കൃഷ്ണന്മാർ ജീവലോകംവിട്ട് പ്രേതലോകം പ്രാപിക്കുന്നതു നിങ്ങൾക്കു കാണാം. അവൻ ചത്തതായിക്കേട്ടാൽ പാണ്ഡുവിന്റെ ക്ഷേത്രത്തിൽ ജനിച്ചവർ ഒറ്റപ്പകൽകൊണ്ട് ഇഷ്ടജനങ്ങളോടുകൂടി ക്ലൈബ്യം പൂണ്ട് ഉയിർവിടും. അതുകൊണ്ട് ഇവനെ കൊന്നാൽ ഭവാന്റെ വൈരിസഞ്ചയങ്ങളുടെ പണി ഒതുങ്ങും. എനിക്ക് ശുഭംവിചാരിച്ചാലും! ഞാൻ ശത്രുക്കളെ കൊല്ലാം,' എന്നു പറഞ്ഞു ദുശ്ശാസനൻ ഘോരമായി ആർത്ത് സൗഭദ്രനോടേറ്റ് ചൊടിച്ചു ശരവൃഷ്ടി ഉതിർത്തു.

നിന്റെ പുത്രൻ ചൊടിച്ച് എത്തുന്നതു കണ്ട് മൂർച്ചയുള്ള ഇരുപത്തഞ്ചമ്പ് അവനിൽ അർജ്ജുനപുത്രൻ എയ്തു. മത്തഹസ്തിപോലെ ദുശ്ശാസനനും ചൊടിച്ചു. അവൻ അഭിമന്യുവിനോട് എതിർത്ത് ഏറ്റു. ഇടവും വലവും ഒരു തേർവട്ടം ചുറ്റിച്ചുറ്റി രഥശിക്ഷാവിദഗ്ദ്ധനായ അഭിമന്യു പോരാടി.

ഭയങ്കരമായി പണവം, മൃദംഗം, ഭേരി, ക്രകചം, മഹാആനകം, ഝർഝരം എന്നീ വാദ്യങ്ങൾ ശംഖധ്വനിയോടെ അതികഠിനമായി തകർത്തു മുഴക്കി. മർത്ത്യപ്പടയാകുന്ന കടൽ ശംഖനാദമിശ്രമായി ഭയങ്കരമായി അലറി."

**40. ദുശ്ശാസനകർണ്ണപരാജയം –** സഞ്ജയൻ തുടർന്നു: "ആമ്പേറ്റ് ദേഹം മുറിപ്പെട്ട പാർത്ഥപുത്രൻ നേരിട്ടെതിർത്തുനില്ക്കെ, ധീമനാനായ അവൻ ചിരിച്ചുകൊണ്ട് ദുശ്ശാസനനോട് ഇപ്രകാരം പറഞ്ഞു: 'ഞാൻ ഈ പോരിൽവെച്ച് നിന്നെക്കണ്ടതു ഭാഗ്യമായി. മാനിയും ശൂരനുമാണല്ലോ നീ. ക്രൂരനും ധർമ്മമറ്റവനും ആക്രോശിക്കുന്ന മൂർഖനുമായ നിന്നെ ഈ പടക്കളത്തിൽവെച്ചു കാണാൻ കഴിഞ്ഞതു ഭാഗ്യമായി. ധൃതരാഷ്ട്രരാജാവ് കേട്ടിരിക്കെ സഭയിൽ പരുഷവാക്കുൾ പറഞ്ഞ് ധർമ്മരാജാവിനെ നീ കോപിപ്പിച്ചില്ലേ? ബലോന്മത്തനായി, നീ വിഹ്വലനായ ഭീമസേനനേയും അധിക്ഷേപിച്ചില്ലേ? കള്ളച്ചൂതിൽ ശകുനിയുടെ ബലം സ്വന്തം ബലമാക്കി നീ എന്തെല്ലാം പറഞ്ഞ് എന്തെല്ലാം ചെയ്തു? ആ മഹാത്മാക്കളുടെ പ്രകോപംനിമിത്തം നിനക്ക് എന്തൊക്കെ ലഭിച്ചു? പരദ്രവ്യാപഹരണം, ക്രോധം, ശാന്തിയില്ലായ്മ, ലോഭം, ജ്ഞാനക്ഷയം, ദ്രോഹം, അത്യാഹിതം, വില്ലാളിമാരായ എന്റെ പിതാക്കളുടെ രാജ്യാപഹരണം, ഉഗ്രമായ അധർമ്മം ഇതൊക്കെ നീ ലാഭിച്ചു. എടാ ദുർമ്മതേ, നീ ചെയ്ത ഉഗ്രമായ അധർമ്മത്തിന്റെ ഫലം ഇപ്പോൾ നിനക്ക് അനുഭവിക്കാം. നിന്നെ ഈ യുദ്ധക്കളത്തിൽവെച്ച് എന്റെ കൈയിൽ കിട്ടിയതു ഭാഗ്യമായി. സർവ്വസൈന്യങ്ങളും കാൺകെ അതിന്നുള്ള ശിക്ഷ ഞാൻ നിനക്കു തരാം. ആ കോപത്തിന്നുള്ള പ്രതികാരം ഞാൻ ഇപ്പോൾ പോരിൽ വീട്ടിക്കളയാം. നീ അമർഷിപ്പിച്ച കൃഷ്ണയുടേയും, എന്റെ പിതാവിന്റേയും, ഭീമന്റേയും ഋണം ഞാൻ ഇപ്പോൾത്തന്നെ ഇവിടെവെച്ച്, ഈ രണത്തിൽവെച്ച്, തീർത്തുകളയാം. എടോ കൗരവ്യാ, ഞാൻ നിന്നെ ജീവനോടെ വിടുകയില്ല. നീ പോർക്കളംവിട്ട് ഓടരുത്! നിന്റെ ശൗര്യം ഞാനൊന്നു കാണട്ടെ!' എന്നു പറഞ്ഞ് മഹാബാഹുവായ സൗഭദ്രൻ ദുശ്ശാസനാന്തകമായ ശരം, പരവീരഘ്നവും, കലാഗ്ന്യാനിലസന്നിഭവുമായ ശരം തൊടുത്തുവിട്ടു. അത് അവന്റെ മാറിൽച്ചെന്നു ജത്രുദേശം * പിളർന്ന് പുറ്റിൽ പാമ്പ് എന്നപോലെ കടയോടെ കടന്നുപോയി. ഉടനെതന്നെ അവനെ ഇരുപത്തഞ്ചു ശരങ്ങളാൽ, ചെവിയോളം നീട്ടി വലിച്ചുവിട്ട ഖൾഗതീക്ഷ്ണശരങ്ങളാൽ പ്രഹരിച്ചു. ഏറ്റവും കടുത്ത ആ ശരങ്ങളേറ്റ അവൻ ഉടനെ ആ തേർത്തട്ടിൽ ഇരുന്നുപോയി. മഹാരാജാവേ, ദുശ്ശാസനൻ മോഹാലസ്യപ്പെട്ടുപോയി. സൗഭദ്രവിശിഖങ്ങളാൽ ആർത്തനായി മോഹിച്ച ദുശ്ശാസനനെയുംകൊണ്ട് സാരഥി സംഭ്രമത്തോടെ പോർക്കളത്തിൽനിന്ന് ഓടിക്കളഞ്ഞു. അതുകണ്ട് പാണ്ഡവദ്രൗപദേയന്മാരും, വിരാടനും, പാഞ്ചാലന്മാരും, കേകയന്മാരും സിംഹനാദം മുഴക്കി. അതിരറ്റ സന്തോഷത്തോടെ പാണ്ഡവപ്പടയാളികൾ എല്ലാ ദിക്കിലും പലതരം വാദ്യഘോഷങ്ങൾ മുഴക്കി. അത്യന്തവൈരിയും, ഗർവ്വിഷ്ഠനുമായ ശത്രു തോറ്റതു കണ്ട് എല്ലാവരും ചിരിക്കുകയും സൗഭദ്രന്റെ ചേഷ്ടിതത്തെ മുക്തകണ്ഠം പ്രശംസിക്കുകയും ചെയ്തു. യമൻ, മാരുതൻ, ശക്രൻ, അശ്വി എന്നിവരുടെ യഥാക്രമം പ്രതിമയുള്ള കൊടികളോടുകൂടിയ പാഞ്ചാലീപുത്രന്മാർ അഞ്ചു മഹാരഥന്മാരും, ചേകിതാനനും, സാത്യകിയും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, കേകയന്മാരും, ധൃഷ്ടകേതുവും, മത്സ്യപാഞ്ചാലസൃഞ്ജയന്മാരും, ധർമ്മപുത്രൻ തുടങ്ങിയ പാണ്ഡവന്മാരും ഏറ്റവും അഭിനന്ദിക്കുകയും ദ്രോണപ്പട പിളർക്കുവാൻ പാഞ്ഞണയുകയുംചെയ്തു. ഉടനെ നിന്റെ കൂട്ടർക്ക് പരന്മാരുമായി വലിയ പോരാട്ടം ഉണ്ടായി. ജയം കാംക്ഷിച്ച് പിന്മാറാത്ത ശൂരന്മാരുമായി ഉഗ്രമായ ഒരു സംഘട്ടനം നടന്നു.

അപ്രകാരം ഭീഷണമായ സംഗ്രാമം മൂത്തുനില്ക്കുമ്പോൾ രാജാവേ, ദുര്യോധനൻ രാധേയനോടു പറഞ്ഞു: 'ഹേ കർണ്ണാ! ഇതാ ദുശ്ശാസനൻ അഭിമന്യുവിന്റെ പാട്ടിലായിരിക്കുന്നു. നോക്കൂ! തപിക്കുന്ന അർക്കനെപ്പോലെ അവൻ ശത്രുപ്പട മുടിക്കുന്നു. ഇതാ പിന്നെ ചൊടിയോടുകൂടി ശക്തരായ സിംഹങ്ങൾപോലെ സൗഭദ്രനെ സഹായിക്കുവാൻ പാണ്ഡവന്മാർ എത്തിയിരിക്കുന്നു.'

** ചുമലിന്റേയും കക്ഷത്തിന്റേയും സന്ധി.*

ഉടനെ കർണ്ണൻ തീക്ഷ്ണമായ ശരങ്ങളാൽ അഭിമന്യുവിനെ, നിന്റെ മകന്ന് ഹിതംചെയ്യുവാൻ ചുണയോടെ വർഷിച്ചു. സൗഭദ്രന്റെ തുണക്കാരെ തീക്ഷ്ണമായ ക്രൂരശരങ്ങളാൽ നിന്ദയോടെ പോർക്കളത്തിൽ ശൂരനായ അവൻ എയ്തു. ഉടനെ അർജ്ജുനപുത്രൻ രാധേയനെ എഴുപത്തിമൂന്നു ശരങ്ങളാൽ ത്വരയോടെ, ദ്രോണകാംക്ഷിയായ ആ മഹാരഥൻ എയ്തു. ദ്രോണനോട് ഏല്ക്കുന്ന അവനെ തടുക്കുവാൻ ഒരുത്തനും കഴിഞ്ഞില്ല. രഥീന്ദ്രരെ മുടിക്കുന്ന ഇന്ദ്രപുത്രന്റെ പുത്രനെ തടുക്കുവാൻ ആർക്കും സാധിച്ചില്ല. മാനികളായ വില്ലാളിവീരന്മാരിൽ ജയാർത്ഥിയായ കർണ്ണൻ സൗഭദ്രനിൽ ഉത്തമാസ്ത്രങ്ങൾ കാട്ടി. ആ രാമശിഷ്യൻ ശരങ്ങൾ വർഷിച്ച്, ദുർദ്ധർഷനായ അഭിമന്യുവെ പീഡിപ്പിച്ചു.

രാധേയൻ അസ്ത്രവർഷത്താൽ പീഡിപ്പിച്ചാലും വാനവതുല്യനായ അഭിമന്യു പോരിൽ അയഞ്ഞില്ല. ചാണയ്ക്കുവെച്ച ഭല്ലത്താൽ ശൂരന്മാരുടെ ചാപങ്ങൾ ഖണ്ഡിച്ച് അർജ്ജുനപുത്രൻ കർണ്ണനെ എയ്തു. അവന്റെ സൂതനേയും അശ്വങ്ങളേയും ഛത്രത്തേയും ധ്വജത്തേയും ഒപ്പം അവൻ ചിരിച്ചുകൊണ്ട് വളഞ്ഞ വില്ലിൽനിന്നു വരുന്ന പാമ്പൊക്കുന്ന വിശിഖങ്ങളാൽ എയ്തുമുറിച്ചു. ഉടനെ അവന്റെ നേർക്ക് കർണ്ണന്റെ നിശിതമായ ശരങ്ങൾകൊണ്ട് എയ്തു. സംഭ്രമംവിട്ട് അതൊക്കെ അർജ്ജുനപുത്രൻ ഏറ്റു.

പിന്നെ അർജ്ജുനപുത്രൻ ഒരു ശരമെടുത്ത് എയ്തു കർണ്ണന്റെ കൊടിയും, വില്ലും ഒറ്റമുഹൂർത്തംകൊണ്ട് അറുത്തു വീഴ്ത്തി. കർണ്ണൻ കഷ്ടത്തിലായതു കണ്ട് കർണ്ണന്റെ സഹോദരൻ സൗഭദ്രന്റെ നേരെ നന്നായി വില്ലു വലിച്ചു പാഞ്ഞേറ്റു. അപ്പോൾ ഒന്നിച്ച് പാർത്ഥന്മാരും പടയാളികളും ആർപ്പുവിളിച്ച് വാദ്യഘോഷം മുഴക്കി, പാർത്ഥപുത്രനെ പുകഴ്ത്തി."

**41. അഭിമന്യുപരാക്രമം –** സഞ്ജയൻ തുടർന്നു: "അവനും ഉറക്കെ ഗർജ്ജിച്ച് വീണ്ടും ഞാണു വലിച്ച് ആ മഹാത്മാക്കളുടെ തേരിന്റെ ഇടയിലെത്തി. പത്തമ്പ് ആ ദുസ്സഹനായ അഭിമന്യുവിൽ എയ്തു. അശ്വങ്ങൾ, സാരഥി, കൊടി, കുട എന്നിവയോടുകൂടി അന്തസ്സിൽ നിന്ന് ഒന്നു ചിരിച്ചു. പിതൃപൈതാമഹമായ അമാനുഷക്കൈ കാട്ടുന്ന കാർഷ്ണിയെ അമ്പേറ്റ് ആർത്തിപ്പെട്ട മട്ടിൽ കണ്ട് നിന്റെ ഭടന്മാർ സന്തോഷിച്ചു.

ഉടനെ അഭിമന്യും വില്ലുവലിച്ച് ഒറ്റശരം അയച്ച് കർണ്ണസോദരന്റെ തല കൊയ്തു. അതു തേർത്തടം വിട്ട് ഭൂമിയിൽ വീണു. കുന്നിൽ നിന്ന് മുറിഞ്ഞുവീഴുന്ന കൊന്നപോലെ തന്റെ ഭ്രാതാവ് വീണതു കണ്ട് കർണ്ണൻ ദുഃഖിച്ചു. പിന്നെ അമ്പെയ്തു കർണ്ണനെ ഫാൽഗുനി പിൻതിരിപ്പിച്ചു. മറ്റുള്ള വില്ലാളികളെ അതിവേഗത്തിൽ പാഞ്ഞേറ്റു.

ആന, തേർ, കുതിരകൾ എന്നിവയെ സംഘടിപ്പിച്ചു നാനാമാതിരിയുള്ള പട തിഗ്മതേജസ്സായ അഭിമന്യു പിളർന്നു. കീർത്തിമാനായ അഭിമന്യു വളരെ ശരങ്ങൾ എയ്തു അർദ്ദിപ്പിച്ച കർണ്ണൻ പായുന്ന അശ്വങ്ങളാൽ മടങ്ങി. അപ്പോൾ സൈന്യവും ചിന്നി.

ആകാശം ഈയൽകൂട്ടത്താൽ എന്നപോലെയും, ജലത്തിന്റെ പ്രവാഹംപോലെയും സൗഭദ്രന്റെ ബാണത്താൽ മൂടുകയാൽ ഒന്നും തന്നെ അറിയാത്ത മട്ടായി. കൂർത്തുമൂർത്ത അമ്പേറ്റു ചാകുന്ന നിന്റെ ഭടന്മാരിൽ അപ്പോൾ ജയദ്രഥൻ മാത്രമല്ലാതെ മറ്റാരും നിന്നില്ല. പുരുഷർഷഭനായ അഭിമന്യു ശംഖു വിളിച്ച് ഭാരതപ്പടയിൽ പാഞ്ഞു കയറി. ശത്രുക്കളെ ഉണക്കക്കാട് ഏറ്റ അഗ്നിപോലെ അവൻ എരിച്ചു. അങ്ങനെ അവൻ ഭാരതപ്പടയുടെ മദ്ധ്യത്തിൽ വിളങ്ങി. തേർ, ആൾ, അശ്വസമൂഹം എന്നിവയെ അമ്പെയ്ത് ആർത്തിപ്പെടുത്തിയ അഭിമന്യു കയറി പടവെട്ടി. പോർക്കളം നിറയെ കബന്ധങ്ങൾ ചിന്നി സൗഭദ്രന്റെ വില്ലിൽനിന്ന് വന്ന ശരങ്ങൾ ഏറ്റ് മുറിപ്പെട്ടവർ എതിർത്തുകൊണ്ട് നില്ക്കുന്ന സ്വന്തം ആൾക്കാരെക്കൂടി കൊന്ന് ജീവനും കൊണ്ടു ഓടിക്കളഞ്ഞു. കടുംക്രിയ നടത്തുന്ന അവന്റെ കടും തീക്ഷ്ണമായ ശരോല്ക്കരം ആന, തേർ, കുതിരക്കൂട്ടം എന്നിവയെ തകർത്ത് ഭൂമിയിൽ ചിന്നിച്ചു.

ആയുധം, കൈവിരലുറ, ഗദ എന്നീ ആയുധങ്ങൾ പിടിച്ചതും അംഗദംമുതലായ പൊൻകോപ്പുകൾ അണിഞ്ഞതുമായ കൈകൾ അപ്പോൾ അറ്റുകിടക്കുന്നതായി കാണപ്പെട്ടു. അസംഖ്യം വില്ലും, അമ്പും, വാളും, ഉടലും, തലയും, മാലയും, കുണ്ഡലവും ഇടകലർന്ന് ഭൂമിയിൽ വീണു. മെയ്ക്കോപ്പ്, അടിസ്ഥാനം, ഈഷാദണ്ഡം, ബന്ധുരം, അച്ചുകോൽ, നുകം, ചക്രം എന്നിവയും പലതരത്തിൽ അറ്റു. വലിയ കൊടികളും, വാളും, വേലും, വില്ലും പതിച്ച്, വില്ലും, അമ്പും, പരിചയും ചിന്നിച്ചിതറി, ചത്തു വീണ രാജാക്കന്മാർ, കുതിരകൾ, ആനകൾ ഇവയാൽ പറയുവാൻ വയ്യാത്തവിധം പോർക്കളം ഘോരമായിത്തീർന്നു.

കൊല്ലപ്പെടുന്ന രാജപുത്രന്മാർ തമ്മിൽ ആർത്തുവിളിച്ച് വലിയ ശബ്ദമുണ്ടാക്കി. ഭീരുക്കൾ അതു കേട്ടു നടുങ്ങിപ്പോയി. ആർത്താലാപം പത്തു ദിക്കിലും മുഴങ്ങി, കിടിലംകൊള്ളിച്ചു.

സൗഭദ്രൻ പടയിൽക്കയറി ഗജം, അശ്വം, രഥം എന്നിവയെ തകർത്തു ശത്രുക്കളെ ഉണക്കക്കാട് ഏറ്റ അഗ്നിപോലെ എരിച്ച് ഭാരതപ്പടയുടെ മദ്ധ്യത്തിൽ അർജ്ജുനാത്മജൻ പ്രശോഭിക്കുന്നതായി കാണപ്പെട്ടു. അവൻ ദിക്കുംവിദിക്കും ഒക്കെ ചരിക്കുന്ന സമയത്ത് പടക്കളം പൊടിചിന്നിപ്പൊങ്ങുകയാൽ ഞങ്ങൾ അവനെക്കണ്ടില്ല. ഗജാശ്വമർത്ത്യരുടെ പ്രാണൻ പോക്കി പോരാടുന്ന അവനെ ക്ഷണത്തിൽ മദ്ധ്യാഹ്നസൂര്യനെപ്പോലെ ഞങ്ങൾ കണ്ടു. ശത്രുസൈന്യത്തെ തപിപ്പിക്കുന്ന പോരിൽ ശക്രതുല്യനായി, ശക്രാനന്ദനനന്ദനൻ, പ്രശോഭിച്ചു മഹാരാജാവേ."

**42. ജയദ്രഥയുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഏറ്റവും സുഖത്തോടെ വളർന്നവനായ ആ ബാലൻ അസാമാന്യമായ കൈയൂക്കുള്ളവനും, പടയിൽ പടുവും, ശരീരത്യാഗത്തിന്ന് മടിയില്ലാത്തവനുമായ അഭിമന്യു മൂന്നു വയസ്സുപ്രായമുള്ള അശ്വങ്ങളാൽ സൈന്യംകടന്ന സമയത്ത് ധർമ്മപുത്രന്റെ സൈന്യത്തിൽ ആരും പിൻതുണയ്ക്കുകയുണ്ടായില്ലേ?"

സഞ്ജയൻ പറഞ്ഞു: "യുധിഷ്ഠിരൻ, ഭീമസേനൻ, ശിഖണ്ഡി, യമന്മാർ, സാത്യകി, വിരാടൻ, ദ്രുപദൻ, ധൃഷ്ടദ്യുമ്നൻ, കേകയന്മാർ, ധൃഷ്ടകേതു, മത്സ്യർ ഇവരൊക്കെ ചൊടിയോടെ സംഗരത്തിലെത്തി. ആ വഴിക്ക് പിതാക്കന്മാരും, അമ്മാവന്മാരും ഒപ്പമെത്തി. കൂടെ രക്ഷയ്ക്കായി പടക്കൂട്ടിപ്പൊരുതുന്ന ആ ശൂരന്മാർ പാഞ്ഞ് ഏല്ക്കുന്നതു കണ്ട് നിന്റെ ആളുകളൊക്കെ ഒഴിച്ചു. നിന്റെ പുത്രന്റെ സൈന്യങ്ങൾ പിൻവലിച്ചതു കണ്ട് തേജസ്വിയായ നിന്റെ ജാമാതാവ് പടയെ ഉറപ്പിക്കുവാനായി അടുത്തു. സിന്ധുരാജാവിന്റെ പുത്രൻ ജയദ്രഥൻ, പുത്രനെ കാക്കുന്ന പടയോടുകൂടിയ പാർത്ഥരെ തടുത്തു. ഘോരമായ വില്ല് കൈവശമുള്ള ആ വില്ലാളിയായ വൃദ്ധക്ഷത്രാത്മജൻ, ദിവ്യാസ്ത്രങ്ങൾ ഉതിർത്ത് കുണ്ടിൽനിന്നു കയറിച്ചെല്ലുന്ന ആനയെപ്പോലെ പാർത്ഥന്മാരുടെ മുമ്പിൽച്ചെന്നു തടുത്തു."

ധൃതരാഷ്ട്രൻ പറഞ്ഞു: "സിന്ധുരാജാവ് ഏറ്റ ഭാരം വലിയതാണല്ലോ സഞ്ജയാ! പുത്രരക്ഷകന്മാരായ പാണ്ഡവരെ തടുത്തെന്നു പറഞ്ഞത് അത്ഭുതംതന്നെ! ആശ്ചര്യമായ ബലവീര്യങ്ങൾ അവന്നുണ്ടെന്നു കാണുന്നല്ലോ. ആ മഹാത്മാവിന്നുള്ള വീര്യം നീ ശരിയായും പറയുക. അവന്നു ചെയ്യാവുന്ന ഏറ്റവും വലിയ കർമ്മവും പറയുക. ദാനം, ഹോമം, മഖം, തപസ്സ് ഈ സല്ക്കർമ്മങ്ങളിൽ ഏതുകൊണ്ടാണു ജയദ്രഥന്ന് ഈ മഹത്കർമ്മം ചെയ്യുവാനുള്ള കഴിവുണ്ടായത്? ചൊടിച്ച് പാർത്ഥന്മാരെ ഒറ്റയ്ക്കു നിർത്തുവാൻ സിന്ധുരാജാവിന്ന് അസാമാന്യ കഴിവുതന്നെ വേണം!"

സഞ്ജയൻ പറഞ്ഞു: "ദ്രൗപദീഹരണത്തിൽ ഭീമൻ തോല്പിച്ചു വിട്ടപ്പോൾ മാനിയായ ജയദ്രഥൻ വരലബ്ധിക്കു വേണ്ടി തപസ്സുചെയ്തു. വിഷയങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ ഒഴിച്ചുനിർത്തി വിശപ്പും ദാഹവും അടക്കി. ചൂടുകൊണ്ടു ഞരമ്പു

പൊങ്ങി, മെലിഞ്ഞ്, ശാശ്വതോപനിഷത്ത് ജപിച്ച് ശർവ്വനെ സേവിച്ചു. ഭക്താനുകമ്പിയായ ഭഗവാൻ അവനിൽ നല്ലപോലെ കനിഞ്ഞു. സ്വപ്നത്തിൽ സിന്ധുരാജനോടു പറഞ്ഞു: 'ജയദ്രഥാ, ഞാൻ നിന്നിൽ പ്രസാദിക്കുന്നു. നീ ഇഷ്ടമുള്ള വരം എന്നിൽനിന്നു വരിക്കുക!' ഇപ്രകാരം ശർവ്വൻ പറഞ്ഞപ്പോൾ സിന്ധുരാജാവായ ജയദ്രഥൻ കുമ്പിട്ട് കൈകൂപ്പി രുദ്രനോട് വിനയത്തോടെ പറഞ്ഞു: 'ഭീമവിക്രമന്മാരായ പാണ്ഡുപുത്രന്മാരെ പോരിൽ എനിക്ക് ഒറ്റത്തേരാൽ തടുക്കുവാൻ കഴിയണം.' ഇതു കേട്ട് ദേവേശ്വരൻ ജയദ്രഥനോട് പറഞ്ഞു: 'ഹേ സൗമ്യാ, വരം തരാം. ധനഞ്ജയനെക്കൂടാതെ നീ പോരിൽ നാലു പാണ്ഡവന്മാരേയും തടുക്കും.- 'ആകട്ടെ' എന്ന് രുദ്രനോടു പറഞ്ഞ് രാജാവ് ഉണർന്നു. ആ വരദാനത്താലും, ദിവ്യാസ്ത്രത്തിന്റെ തള്ളലാലും, അവൻ ഒറ്റയ്ക്കേറ്റ് പാണ്ഡവരുടെ പടയെ നിർത്തി. അവന്റെ ഞാണൊലിയാൽ ശത്രുക്കളായ മന്നവന്മാർ ഭയപ്പെട്ടു. നിന്റെ ഭടന്മാർക്ക് വലിയ സന്തോഷവുമായി. സൈന്ധവൻ ആ ഭാരമേറ്റതു കണ്ട് ക്ഷത്രിയന്മാർ ഉടനെ യുധിഷ്ഠിരപ്പടയിലേക്ക് ഉത്സാഹത്തോടെ കയറി."

**43. ജയദ്രഥയുദ്ധം** – സഞ്ജയൻ തുടർന്നു: "അല്ലയോ രാജേന്ദ്രാ! ഭവാൻ സിന്ധുരാജാവിന്റെ വിക്രമത്തെപ്പറ്റി ചോദിച്ചുവല്ലോ. പാണ്ഡവന്മാരോട് അവൻ ഏറ്റ കഥയൊക്കെ ഞാൻ പറയാം. അവനെ സൂതവശ്യങ്ങളായ സൈന്ധവവാജികൾ വഹിച്ചു. വൻപുള്ള, ചുണയുള്ള കുതിരകൾ വായുവേഗത്തിൽ സഞ്ചരിക്കുന്നവയാണ്. ഗന്ധർവ്വനഗരം പോലെ കോപ്പണിഞ്ഞ തേരിനെ അവന്റെ വെള്ളിപ്പന്നിക്കൊടി ശോഭിപ്പിച്ചു. വെൺകൊറ്റിക്കുടയും, കൊടിയും, ചാമരങ്ങളും ചേർന്ന രാജചിഹ്നം വാനിൽ ചന്ദ്രനെന്നപോലെ അവൻ വഹിച്ചു. മുത്തും വജ്രവും പതിച്ചതും, പൊന്നുകൊണ്ടുണ്ടാക്കപ്പെട്ടതും, ഇരുമ്പുകൊണ്ടുണ്ടാക്കപ്പെട്ടതുമായ കോപ്പുകൾ അണിഞ്ഞ് ജ്യോതിസ്സാർന്ന ആകാശംപോലെ വരൂഥവും ശോഭിച്ചു. അവൻ പെരുംവില്ലു കുലച്ചു വളരെ അമ്പുകൾ തൂകി അഭിമന്യു പിളർന്ന വ്യൂഹത്തെ കൂട്ടിയോജിപ്പിച്ചു അവൻ സാത്യകിയെ മൂന്നും, ഭീമനെ എട്ടും അമ്പുകളെയ്തു. ധൃഷ്ടദ്യുമ്നനെ അറുപതും, മത്സ്യനെ പത്തും, ദ്രുപദനെ അഞ്ചും, ശിഖണ്ഡിയെ ഊക്കിൽ പത്തും, കേകയന്മാരെ അയ്യഞ്ചും, ദ്രൗപദേയരെ മുമ്മൂന്നും, ധർമ്മജനെ എഴുപതും ശരങ്ങളെയ്തു. പിന്നെ, മാറ്റാരെ മാറ്റി. വളരെ ശരജാലത്താൽ ഈ പണി ചെയ്തത് വലിയ ഒരത്ഭുതമായി. അവന്റെ വില്ല് ഊട്ടി മൂർച്ചകൂട്ടിയ നല്ല ഉളിയമ്പുകൊണ്ട് ചിരിച്ച്, ഉറച്ച് പ്രതാപവാനായ ധർമ്മജൻ അറുത്തു! കണ്ണടച്ചു മിഴിക്കുന്നതിന്നു മുമ്പ് അവൻ മറ്റൊരു വില്ലുമായി പത്തമ്പ് പാണ്ഡവനേയും, മുമ്മൂന്നമ്പ് അന്യരേയും എയ്തു. ആ കൈവേഗം കണ്ട് ഭീമൻ മൂന്നു ഭല്ലങ്ങളാൽ ഉടനെ കുടയും, കൊടിയും, വില്ലും ധരിത്രിയിൽ അറുത്തുവീഴ്ത്തി. അവൻ വേറിട്ട് ഊക്കേറിയ വില്ലേന്തി കുലയേറ്റി ഭീമന്റെ ആ വില്ലും വീഴ്ത്തി, കൊടിയും അശ്വങ്ങളേയും വീഴ്ത്തി. അശ്വങ്ങൾ ചത്ത തേർവിട്ട് ചാടി വില്ലു മുറിഞ്ഞ ഭീമൻ മലകേറുന്ന സിംഹത്തെപ്പോലെ സാത്യകിയുടെ തേരിൽക്കയറി. നിന്റെ കൂട്ടരെല്ലാം ആഹ്ലാദത്തോടെ കൈകൊട്ടിയാർത്ത് 'ഭേഷ്! ഭേഷ്!' എന്നു വിളിച്ചുപറഞ്ഞ് കൂക്കിവിളിച്ചു. ഒറ്റയ്ക്ക് അസ്ത്രബലത്താൽ ആ ക്രുദ്ധരായ പാർത്ഥന്മാരെ തടുത്തതിൽ ജയദ്രഥന്റെ ആ മഹാകർമ്മത്തെ ജനങ്ങൾ വീണ്ടും വീണ്ടും പുകഴ്ത്തി. അവന്റെ കർമ്മം എല്ലാവരും ബഹുമാനിച്ചു. സൗഭദ്രൻ കൊന്നുവീഴ്ത്തിയ കോപ്പണിഞ്ഞ ഗജങ്ങൾ കാണിച്ച വഴിയിൽക്കൂടിപ്പോകുവാൻ പറ്റാത്ത മട്ടിൽ ജയദ്രഥൻ തടഞ്ഞു. കിണഞ്ഞെതിർക്കുന്ന മത്സ്യപാഞ്ചാലകേകയന്മാർ പരിശ്രമിച്ചിട്ടും പാണ്ഡവന്മാരും കൂടിച്ചേർന്നു ശ്രമിച്ചിട്ടും സിന്ധുരാജാവിൽ ഫലിച്ചില്ല. ദ്രോണസൈന്യം പിളരുവാൻ ഏതേത് ശത്രുതുനിഞ്ഞുവോ, അതാതു വീരനോടേറ്റ് സിന്ധുരാജാവു തടുത്തു."

**44. അഭിമന്യുവിന്റെ പരാക്രമം** – സഞ്ജയൻ തുടർന്നു: "ജയം നോക്കി പൊരുതുന്ന പാണ്ഡവരെ സിന്ധുരാജാവു തടഞ്ഞപ്പോൾ നിന്റെ കൂട്ടർക്കും ശത്രുക്കൾക്കും യുദ്ധം മഹാഘോരമായിത്തീർന്നു. സൈന്യത്തിൽ കയറി സത്യസന്ധനും, ദുസ്സഹനുമായ ആർജ്ജുനി കടലിനെ മകരമത്സ്യമെന്നവിധം ആ സൈന്യത്തെ ഇളക്കിമറിച്ചു. അരിന്ദമനായ അവൻ അപ്രകാരം ബാണവർഷത്താൽ ഇളക്കുമ്പോൾ സൗഭദ്രനോട് നരവ്യാഘ്രർ ഏറ്റു. അവരും അവനും തമ്മിൽ സംഗരം ഘോരമായി. ഓജസ്വികളായ അവർ അവനിൽ ശരവർഷം തുടർന്നപ്പോൾ ആകെ ഭയാനകമായി.

ശത്രുക്കൾ തേർനിരകളാൽ വളഞ്ഞിട്ടപ്പോൾ അർജ്ജുനപുത്രൻ വൃഷസേനന്റെ സാരഥിയെ കൊല്ലുകയും വില്ല് നുറുക്കുകയും ചെയ്തു. അവന്റെ അശ്വങ്ങളേയും ആഞ്ഞ് ബലവാനായ അവൻ എയ്തു. കാറ്റുപോലെ ഓടുന്ന കുതിരകൾ അവനെകൊണ്ടുപോയി യുദ്ധത്തിൽ ആവഴിക്ക് പാർത്ഥപുത്രസാരഥി തേരിനെ ഏറ്റി. തേർക്കൂട്ടം ഹർഷത്തോടെ 'നന്ന് നന്ന്' എന്നു ആർത്തു. അവൻ അമ്പെയ്ത് അരികളെ ക്രുദ്ധനായ സിംഹം എന്നപോലെ വീഴ്ത്തി. അവൻ കയറുമ്പോൾ വസാതിയൻ എതിർത്തു. പൊൻകെട്ടുള്ള അമ്പതു ശരങ്ങൾ അവൻ അഭിമന്യുവിൽ ചൊരിഞ്ഞു. 'പോരിൽ നിന്നെ ജീവനോടെ വിടുകയില്ല' എന്നും അവൻ ആർത്തു. ഇരുമ്പുചട്ടയുള്ള അവന്റെ നെഞ്ചിൽ ദൂരത്തെത്തുന്ന ഒരമ്പ് വിട്ടു. അതേറ്റയുടനെ അവന്റെ കഥ കഴിഞ്ഞു. സമ്പാതീയവധം കണ്ടു ചൊടിച്ച് ആ ക്ഷത്രിയർഷഭർ നിന്റെ പൗത്രനെ വധിക്കുവാൻ വളഞ്ഞുകൂടി. പലമട്ടിലുള്ള ചാപങ്ങൾ വലിച്ചു വളരെപ്പേർ വന്നെത്തി. സൗഭദ്രൻ ശത്രുക്കളോട് ഭയങ്കരമായി പോരാടി. അവരുടെ ചാപങ്ങൾ, മെയ്യുകൾ, ശിരസ്സുകൾ എന്നിവ മാലാകുണ്ഡലങ്ങളോടുകൂടി ഫാൽഗുനി അറുത്തുവീഴ്ത്തി. ഖഡ്ഗങ്ങൾ, കൈവിരലുകൾ, പട്ടസങ്ങൾ, പരശ്വധങ്ങൾ ഇവയോടുകൂടിയ കൈകൾ പൊൻകോപ്പുകളോടുകൂടി അറ്റ് വീണുതുടങ്ങി. പൂമാല, ഭൂഷണം, വസ്ത്രം, പെരുംകൊടി, പതാകകൾ, വർമ്മം, ചർമ്മം, മുത്തുമാല, കിരീടം, കുട, ചാമരം, മേൽക്കോപ്പ്, അടിസ്ഥാനം, കലപ്പത്തണ്ട് ബന്ധുരം, അച്ചുകോൽ, നുകം, ചക്രം ഇവയൊക്കെ പലതരത്തിൽ നുറുങ്ങിപ്പരന്നു. അനുകർഷം, കൊടിക്കൂറ, സൂതന്മാർ ചത്ത കുതിരകൾ ഉടഞ്ഞ തേര്, ചത്ത ആന ഇവകൊണ്ട് മന്നിടം മൂടി. നാനാനാട്ടിന്നും അധീശ്വരന്മാരായ ക്ഷത്രിയന്മാർ ജയകാംക്ഷികളായി പോരാടി മരിച്ചവരാലും പോർക്കളം ഭയാനകമായി.

ദിക്കും വിദിക്കുമൊക്കെ അത്തരത്തിൽ ചിരിക്കെ ചൊടിച്ച പാർത്ഥപുത്രന്റെ രൂപം കാണാതെയായി. പൊൻചട്ടയും, അവനെ ഭൂഷണങ്ങളും, വില്ലും, ശരങ്ങളും മാത്രം കാണുമാറായി. അവന്റെ നേരിട്ടു നോക്കുവാൻപോലും അപ്പോൾ യോധന്മാർക്കു പറ്റാതായി. അമ്പെയ്തു യോധന്മാരെക്കൊന്ന് അവൻ മദ്ധ്യാഹ്നസൂര്യനെപ്പോലെ ഉജ്ജ്വലിച്ചു!"

**45. ദുര്യോധനപരാജയം** – സഞ്ജയൻ പറഞ്ഞു: "ശൂരന്മാരുടെ ആയുസ്സു വലിക്കുന്ന ഫൽഗുനപുത്രൻ കാലേതന്നെ പ്രാണനെ ഹരിക്കുന്ന കാലനെപ്പോലെയായിത്തീർന്നു ശക്രവിക്രമനായ ആ ശക്രപൗത്രൻ. അഭിമന്യു, പടയൊക്കെ ഇളക്കിക്കൊണ്ടു വിളങ്ങി. അവൻ ക്ഷത്രിയേന്ദ്രന്മാർക്ക് അന്തകനായിക്കടന്ന് സത്യശ്രവസ്സിനെ, പുലി മാനിനെയെന്നവിധം പിടിച്ചു. മഹാരഥനായ സത്യശ്രവസ്സ് പിടിയിൽപ്പെട്ടപ്പോൾ മഹാരഥന്മാർ പല ശസ്ത്രവുമെടുത്ത് അഭിമന്യുവിനോട് ഏറ്റു. 'ഞാൻ മുമ്പ് ഞാൻ മുമ്പ്' എന്ന മട്ടിൽ മുതിരുന്ന ക്ഷത്രിയർഷഭന്മാർ തിരക്കി പാർത്ഥപുത്രവധത്തിന്ന് ചെന്നേറ്റു. പാഞ്ഞേല്ക്കുന്ന ക്ഷത്രിയന്മാരുടെ പടക്കൂട്ടത്തിൽ അവൻ ചെന്നു കയറി. കടലിൽ ചെറുമത്സ്യങ്ങളുടെ കൂട്ടത്തിൽ തിമിംഗലംപോലെ അഭിമന്യു കുതിച്ചുകയറി. പിന്മാറാതെ അവന്റെ അടുക്കൽച്ചെന്ന് കയറിയവരാരും, സമുദ്രത്തിൽ ചെന്നെത്തിയ നദികൾപോലെ, പിന്മടങ്ങുകയുണ്ടായില്ല. കൊടുങ്കാറ്റിൽപ്പെട്ട, കൊടുങ്കാറ്റിൽ ഭയപ്പെട്ട കപ്പൽപോലെ ആ സൈന്യം ഇളകി. അപ്പോൾ രുക്മരഥനായ മദ്രേശ്വരപുത്രൻ പേടിച്ച പടയെ നിർത്തി ഇപ്രകാരം പറഞ്ഞു: 'ശൂരന്മാരെ, നിങ്ങൾ ആരും ഭയപ്പെടേണ്ട. ഞാൻ ഇവിടെയുള്ള

പ്പോൾ അവൻ ഇനിയില്ല. ഞാൻ അവനെ ജീവനോടെ പിടിക്കും; അതിൽ ഇനി ശങ്കിക്കേണ്ടതില്ല,' എന്നു പറഞ്ഞ് അവൻ സൗഭദ്രന്റെ നേരെ പാഞ്ഞേറ്റു. കോപ്പുകൂട്ടി വിലസുന്ന തേരും അവൻ പായിച്ചു. അവൻ മൂന്നു ശരങ്ങൾ അഭിമന്യുവിന്റെ മാറത്തെയ്ത് സിംഹനാദം പൊഴിച്ചു. മൂന്നമ്പ് വലംകൈയിലും, മൂന്നമ്പ് ഇടത്തേ കൈയിലും എയ്തു. ഉടനെ അർജ്ജുനപുത്രൻ അവന്റെ വില്ലും, രണ്ടു കൈകളും, അഴകുള്ള കണ്ണും പുരികവും ചേർന്ന മുഖവും, മുറിച്ചുവീഴ്ത്തി. മാനിയായ ശല്യാത്മജനെ, രുക്മരഥനെ, ജീവനോടെ പിടിക്കുവാൻ വന്നവനെ, കൊന്നതു കണ്ട് പടയിൽ തള്ളലുള്ള രാജപുത്രന്മാർ, പൊന്നണിഞ്ഞ കൊടിയോടു കൂടിയ ശല്യപുത്രന്റെ തോഴന്മാർ, പനപോലെയുള്ള വില്ലുലച്ച് വികർഷിക്കുന്ന മഹാരഥന്മാർ, അർജ്ജുനാത്മജനെ ശരവൃഷ്ടികൊണ്ട് വളഞ്ഞു ചൊടിച്ചു കൺചുവന്ന ആ അഭ്യാസികളായ ശൂരന്മാർ പോരിൽ പിന്മാറാത്ത അർജ്ജുനപുത്രനെ അമ്പെയ്തു മൂടുന്നതു കണ്ട് സുയോധനൻ ആഹ്ലാദിച്ചു. ഇവൻ യമപുരത്തിലെത്തിയെന്നും വിചാരിച്ചു. പൊന്നുകെട്ടിച്ച മുമ്മൂന്നു നാനാതരം ശരങ്ങളാൽ രാജപുത്രന്മാർ അഭിമന്യുവെ കാണാതാക്കി. അവന്റെ കൊടി, തേര്, സൂതൻ ഇവയൊക്കെ ഇയ്യാംപാറ്റപോലെ അവൻ മൂടിയതായി ഞങ്ങൾ കണ്ടു. വളരെയധികം ശരങ്ങൾ ഏറ്റ് തോത്രത്താൽ അർദ്ദിതമായ ആനപോലെ അവൻ ചൊടിച്ചു വലിയ മായയുള്ള ഗന്ധർവ്വാസ്ത്രം വിട്ടു. അർജ്ജുനൻ തുംബുരുപ്രമുഖന്മാരായ ഗന്ധർവ്വന്മാരിൽനിന്നു തപസ്സാൽ സമ്പാദിച്ച ആ ശരത്താൽ ശത്രുക്കളെ മോഹിപ്പിച്ചു. രാജാവേ, അപ്പോൾ അവൻ ഒറ്റയ്ക്കും നൂറും ആയിരവുമായി കാണപ്പെട്ടു. അവൻ കൊള്ളിചുറ്റുന്നമാതിരി അസ്ത്രം തൂകി ചുറ്റുന്നതായി കാണപ്പെട്ടു. അങ്ങനെ രഥവർമ്മാസ്ത്രമായ കൊണ്ട് അവൻ ശത്രുക്കളെ പിളർന്നു. പാർത്ഥിവന്മാരുടെ അംഗങ്ങൾ അറ്റുവീണു. കൂർത്തുമൂർത്ത ശരങ്ങളേറ്റ് പ്രാണികളുടെ പ്രാണങ്ങൾ പരലോകത്തേക്ക് ഉയർന്നുപോവുകയും, മെയ്യുകൾ പാരിൽ വീഴുകയുംചെയ്തു.

വില്ല്, അശ്വം, സൂതന്മാർ, കേതുക്കൾ, അംഗദമണിഞ്ഞ കൈകൾ, അവരുടെ തലകൾ, എന്നിവയെല്ലാം ഫാൽഗുനി ഭല്ലത്താൽ വീഴ്ത്തി. അഞ്ചാംകൊല്ലം പൂത്ത മാവിൻതോപ്പ് മുറിച്ചു തള്ളിയ മാതിരി ആ രാജപുത്രന്മാരുടെ നൂറുനൂറു നിരകൾ മുറിച്ചുതള്ളി. ക്രുദ്ധസർപ്പംപോലെ അവൻ ഒറ്റയ്ക്ക് എതിർത്തുവന്ന സുഖിമാരായ കുമാരന്മാരെ അവൻ ഒറ്റയ്ക്കു കൊന്നുവീഴ്ത്തിയതു കണ്ട് സുയോധനൻ ഭയപ്പെട്ടു. തേരാളി, ആന, കുതിര, കാലാൾ ഇവയെല്ലാം ഇപ്രകാരം മുടിക്കുന്നതായിക്കണ്ട് ദുര്യോധനൻ കോപത്തോടെ പാഞ്ഞേറ്റു. അവർ തമ്മിൽ ക്ഷണത്തിൽ മതിമറന്ന് ഉഗ്രമായി യുദ്ധംചെയ്തു. അതിശരംകൊണ്ടു കഷ്ടപ്പെട്ട് നിന്റെ മകൻ ദുര്യോധനൻ പിന്മാറി."

**46. ലക്ഷ്മണവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സൂതാ! നീ പലരോടും ഒരുത്തൻ ചെയ്ത ബഹളമായ ഘോരയുദ്ധത്തെപ്പറ്റി പറഞ്ഞു. ആ മഹാത്മാവിന്റെ വിജയത്തേയും ഞാൻ കേട്ടു. കേട്ടാൽ ബോദ്ധ്യംവരാത്തവിധം ആശ്ചര്യകരമാണ് അവന്റെ വിക്രമം. എന്നാൽ അവരെ സംബന്ധിച്ചിടത്തോളം അത് അത്യാശ്ചര്യമല്ല. അവർക്കു ധർമ്മമാണ് ആശ്രയം! ദുര്യോധനൻ പിൻവലിക്കുകയും രാജപുത്രന്മാർ മരിക്കുകയുംചെയ്തപ്പോൾ സൗഭദ്രനിൽ എന്റെ പട എന്തു ഗതിയാണ് കണ്ടത്?"

സഞ്ജയൻ പറഞ്ഞു: "മുഖം വാടുകയും, കണ്ണു വിറയ്ക്കുകയും, ദേഹം വിയർക്കുകയും, രോമാഞ്ചമങ്കുരിക്കുകയും ചെയ്ത സൈനികർ ശത്രുക്കളോട് നേരിടുവാൻവയ്യാതെ മനസ്സുകെട്ട് പടക്കളം വിട്ട് ഓടുവാൻ ഒരുങ്ങി. വീണുകിടക്കുന്ന അച്ഛൻ, ഭ്രാതാവ്, മിത്രം, പുത്രൻ, അമ്മാവൻ, അളിയൻ, അനുജൻ, എളയച്ഛൻ, വലിയച്ഛൻ മുതലായവരെയൊക്കെ വിട്ട് ആന കുതിരകളെയൊക്കെ ഇളക്കിമറിച്ച് അവർ ഓട്ടമായി. കുതിച്ചു കണ്ടേടത്തേക്കു പാഞ്ഞു അവർ ചിന്നിയതായി കണ്ട് ദ്രോണൻ, ദ്രൗണി, ബൃഹത്ബലൻ, കൃപൻ, ദുര്യോധനൻ, അശ്വത്ഥാമാവ്, സൗബലൻ ഇവർ പിന്തിരിക്കാത്ത അർജ്ജുനപുത്രനോട് ചൊടിച്ചേറ്റു. അവരേയും നിന്റെ പൗത്രൻ മിക്കതും പിൻതിരിപ്പിച്ചു. സുഖമായി വളർന്നവനും ബാല്യത്താൽ തനിയേ ഗർവ്വിക്കുന്നവനും, നിർഭയനും, അസ്ത്രജ്ഞനും ശക്തനുമായ ലക്ഷ്മണൻ അഭിമന്യുവിനോട് ഏറ്റു. അവന്റെ പിമ്പെ പുത്രന്റെ രക്ഷയ്ക്കായി അച്ഛനും ചെന്നു. ദുര്യോധനന്റെ പിറകെ രഥീന്ദ്രന്മാരും ചെന്നു. അവനിൽ കുന്നിൽ കാറുകൾപോലെ ശരം വർഷിച്ചു. അവൻ അവയെല്ലാം ചുഴലിക്കാറ്റിന്റെ ആഘാതത്താൽ എന്നവിധം ചിതറിച്ചു.

ദുർദ്ധർഷനും, സുഭഗനും നിന്റെ പൗത്രനുമായ ലക്ഷ്മണവീരനെ, അച്ഛന്റെ അരികിൽ വില്ലേന്തി വിളയാടുന്ന ശൂരനെ, എത്രയും സുഖത്തിൽ വളർന്നവനെ, വൈശ്രവണപുത്രന്ന് തുല്യനായവനെ, അഭിമന്യു മത്തേഭം മത്തേഭത്തോടെന്നവിധം ചെന്നേറ്റു. ലക്ഷ്മണനോടേറ്റ് ശത്രുനാശനനായ അഭിമന്യു കൂർത്തുമൂർത്ത അമ്പ് മാറത്തും, കൈക്കും ഊക്കോടെ ഏറ്റ് വേദനപ്പെട്ടു. വടിയാൽ അടിക്കപ്പെട്ട സർപ്പത്തെപ്പോലെ ആ മഹാഭുജൻ ക്രുദ്ധനായി നിന്റെ പൗത്രനോടു പറഞ്ഞു: 'നീ ലോകമൊക്കെ കണ്ടുകൊള്ളൂ! ഇനി അധികം നേരം നിനക്കായുസ്സില്ല. പരലോകത്തേക്കു പോവുകയായി. നിന്റെ ബന്ധുജനങ്ങൾ കാൺകെ ഞാൻ നിന്നെ യമലോകത്തേക്കയ്ക്കുകയാണ്!' എന്നു പറഞ്ഞ് ഉടനെ വൈരിനാശനനായ സൗഭദ്രൻ ഉറയൂരുന്ന പാമ്പു പോലെയുള്ള ഒന്ന്, ഊരിയെടുത്ത് ആ മഹാഭുജൻ എയ്ത ആ ബാണം ലക്ഷ്മണന്റെ മനോഹരമായ കേശത്തോടും, നല്ല ചില്ലിയോടും, നല്ല മൂക്കോടും കൂടിയ ശ്രീയെഴുന്ന മുഖം, കുണ്ഡലാഞ്ചിതമായ മുഖം, വീഴ്ത്തി. ലക്ഷ്മണന്റെ വധം കണ്ട് ഹാ! ഹാ! എന്ന് ജനങ്ങൾ മുറവിളികൂട്ടി. പ്രിയപുത്രന്റെ വധം കണ്ട് സുയോധനൻ ചൊടിച്ച് അവനെക്കൊല്ലുക! എന്ന് നൃപന്മാരോട് ആർത്തു.

ഉടനെ ദ്രോണൻ, കൃപൻ, കർണ്ണൻ, ദ്രോണപുത്രൻ, ബൃഹത്ബലൻ, ഹാർദിക്യൻ ഇങ്ങനെ ആറു മഹാരഥന്മാർ ചുറ്റും എത്തി. അവരെയെല്ലാം കൂർത്തുമൂർത്ത ശരങ്ങൾ എയ്ത് ആർജ്ജുനി പിന്മാറി. പിന്നെ ചൊടിച്ച് ഊക്കിൽ സിന്ധുരാജന്റെ സൈന്യത്തിൽ പാഞ്ഞുകയറി. അപ്പോൾ ഗജസേനയാൽ അവന്റെ വഴി മുട്ടിച്ചു. കലിംഗന്മാർ, നിഷാദന്മാർ, വീര്യവാനായ ക്രാഥപുത്രൻ എന്നിവർ ചേർന്ന് അഭിമന്യുവിനോട് കിണഞ്ഞു പോരാടി. ധൈര്യമുള്ള ആനപ്പടയെ ആർജ്ജുനി തട്ടിച്ചിന്നിച്ചു. ആകാശത്ത് കാർമേഘക്കൂട്ടം ചിന്നുംപോലെ ചിന്നി. അപ്പോൾ ക്രാഥൻ ശരങ്ങൾ തൂകി ആർജ്ജുനിയോട് ഏറ്റു. പിന്നെ തിരിഞ്ഞ് ദ്രോണാദികളായ രഥിവീരന്മാർ ഒത്തുകൂടി. പരമാസ്ത്രം പ്രയോഗിച്ച് സൗഭദ്രനോടടുത്ത് അമ്പെയ്ത് അവരെ നിർത്തിയതിന്നു ശേഷം ക്രാഥനോട് ഫാൽഗുനി ഏറ്റു എതിരില്ലാത്ത ശരൗഘത്താൽ ഇനി വേഗം കൊല്ലുകതന്നെ എന്നു തീരുമാനിച്ച്, അഭിമന്യു അവനോട് ഏറ്റു. വില്ല്, അമ്പ്, കോപ്പുകളണിഞ്ഞ കൈകൾ, കിരീടംവെച്ച ശിരസ്സ്, കുട, കൊടി, സൂതൻ, കുതിര ഇവയൊക്കെ അതിവേഗത്തിൽ വീഴ്ത്തി. കുലം, ശീലം, ശ്രുതം, ശക്തി, അസ്ത്രശക്തി, യശസ്സ് ഇവയെല്ലാം തികഞ്ഞ ക്രാഥൻ വീണപ്പോൾ വീരന്മാരെല്ലാം പിന്മാറി."

**47. ബൃഹൽബലവധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "അപ്രകാരം തരുണനും, പിൻമടങ്ങാത്തവനുമായ അർജ്ജുനപുത്രൻ കാലാനുരൂപകർമ്മാവായി പോരിൽ പിന്മാറാതെ, മൂന്നുവയസ്സുള്ള ആജാനേയ അശ്വവാഹങ്ങളാൽ ആകാശത്തിൽ പറക്കുന്നമാതിരി കുതിച്ചുകയറുമ്പോൾ ഏതു ശൂരന്മാരാണ് അവനെ വളഞ്ഞത്?"

സഞ്ജയൻ പറഞ്ഞു: "ഭവാന്റെ സൈന്യത്തിൽക്കടന്ന് അഭിമന്യു ഉഗ്രമായ ശരങ്ങൾകൊണ്ട് രാജാക്കന്മാരെയൊക്കെ പിൻതിരിപ്പിച്ചു. അവനെ, ദ്രോണൻ, കൃപൻ, കർണ്ണൻ, ദ്രൗണി, ബൃഹൽബലൻ, ഹാർദിക്യൻ എന്നീ ആറു മഹാരഥന്മാർ ചുറ്റും വളഞ്ഞു. ജയദ്രഥൻ മഹാഭാരമേറ്റു നില്ക്കുന്നതു കണ്ട് നിന്റെ സൈന്യം യുധിഷ്ഠിരന്റെ നേർക്കേറ്റു. മറ്റുള്ളവർ ശരമാരിയാൽ സൗഭദ്രവീരനോടേറ്റു. പനപോലെയുള്ള വില്ല് ഉലച്ചു വലിക്കു

ന്നവരാണ് ആ മഹാരഥന്മാർ. സർവ്വവിദ്യാവിത്തരായ ആ വില്ലാളികളെയൊക്കെ പോരിൽ അമ്പെയ്ത് അരിജിത്തായ അർജ്ജുനാത്മജൻ സ്തംഭിപ്പിച്ചു.

ദ്രോണനെ അമ്പതും, ബൃഹൽബലനെ ഇരുപതും, കൃതവർമ്മാവിനെ എൺപതും, കൃപനെ അറുപതും ബാണങ്ങൾ എയ്തു. കർണ്ണംവരെ വലിച്ച പത്ത് രുക്മപുംഖശരങ്ങളെ അശ്വത്ഥാമാവിലും ആർജ്ജുനി എയ്തു. ഊട്ടി ചാണയ്ക്കിട്ട എൺപതു ശരങ്ങൾ കർണ്ണന്റെ കർണ്ണത്തു പ്രഹരിച്ചു. ഇങ്ങനെ ശത്രുമദ്ധ്യത്തിൽവെച്ച് ക്ഷണത്തിൽ ഫൽഗുനാത്മജൻ എയ്തു. കൃപന്റെ അശ്വങ്ങളേയും, പിൻസൂതനേയും വീഴ്ത്തി. സ്തനാന്തരത്തിൽ അവനെ പത്തു ശരങ്ങൾ എയ്തു. കുരുകീർത്തികരനായ വീരവൃന്ദാരകനെ വീരന്മാരായ നിന്റെ മക്കൾ കാൺകെ ആ ശക്തൻ കൊന്നുകളഞ്ഞു. ഉടനെ അവനിൽ ദ്രൗണി ഇരുപത്തഞ്ച് ക്ഷുദ്രകബാണങ്ങളെയ്തു. അവൻ ശത്രുസൈന്യങ്ങളെ നിർഭയം കൊന്നു മുടിച്ചുകൊണ്ടിരിക്കെ, നൂറു കൂരമ്പ് നിന്റെ പുത്രന്മാർ കാൺകെ അശ്വത്ഥാമാവിനെ എയ്ത് എതിർത്തു. ഉടനെ ദ്രൗണി അവനെ മൂർച്ചയുള്ള അറുപതു ശരങ്ങൾ എയ്തിട്ടും മൈനാകാദ്രിയെ എന്നവിധം ഇളക്കുവാൻ കഴിഞ്ഞില്ല. ദ്രൗണിയെ എഴുപത്തിമൂന്നു ശരങ്ങൾ എതിർത്ത് എയ്തു. നൂറമ്പ് പുത്രരക്ഷയ്ക്കായി ദ്രോണനും, അറുപതമ്പ് അച്ഛന്റെ രക്ഷയ്ക്കായി അശ്വത്ഥാമാവും എയ്തു. ഇരുപത്തിരണ്ടു കർണ്ണനും, പതിന്നാല് ഹാർദ്ദിക്യനും എയ്തു. കോസലൻ അമ്പതും, കൃപൻ പത്തും അമ്പ് അഭിമന്യുവിൽ എയ്തു. അവരെയെല്ലാവരേയും സൗഭദ്രൻ പതിപ്പത്തമ്പ് എയ്തു. കോസലാധിപൻ അവനെ കർണ്ണിയമ്പ് ഹൃദയത്തിൽ എയ്തു. അവന്റെ വില്ല്, കൊടി, ഹയം, സൂതൻ ഇവയൊക്കെ ആർജ്ജുനി വീഴ്ത്തി. വാളും പരിചയുമെടുത്ത് തേരു പോയ ബൃഹൽബലൻ, കുണ്ഡലംചാർത്തിയ കാർഷ്ണിയുടെ തല കൊയ്യുവാനായി കുതിച്ചു. കോസലന്മാരുടെ ഉടയവനായ ബൃഹൽബലരാജാവിന്റെ നെഞ്ചിലേക്ക് അഭിമന്യു ഒരു ശരം വിട്ടു. അത് അവന്റെ ഹൃദയത്തിൽ കൊണ്ടു. ഹൃദയം തകർന്ന് അവൻ ചത്തുവീണു. അഭിമന്യു അങ്ങനെ മഹാന്മാരായ പതിനാറായിരം രാജാക്കന്മാരെ മുടിച്ചു. വില്ലും, വാളുമെടുത്ത് അലറിയടുത്ത മറ്റൊരു പതിനായിരം പേർകൂടി അവനാൽ യമലോകംപ്രാപിച്ചു.

അപ്രകാരം ബൃഹൽബലനേയും സുഭദ്രാപുത്രൻ കൊന്ന്, പോരിൽ ചുറ്റിസ്സഞ്ചരിച്ചു. നിന്റെ യോധന്മാരെ അങ്ങനെ അവൻ ശരമാരിയാൽ സ്തംഭിപ്പിച്ചു."

**48. അഭിമന്യു വിരഥകരണം** – സഞ്ജയൻ തുടർന്നു: "കർണ്ണനെ കർണ്ണത്തിൽ കർണ്ണിയമ്പ് വീണ്ടും അർജ്ജുനപുത്രൻ എയ്തു. അവനെ ചൊടിപ്പിക്കുന്നവിധം അമ്പതു ശരങ്ങൾ എയ്തു. അത്രതന്നെ ബാണം എതിർത്ത് കർണ്ണൻ അവനേയും എയ്തു. സർവ്വാംഗം അമ്പേറ്റ് അവൻ ഒട്ടേറെ ശോഭിച്ചു. ചോര ചാടുമാറ് കർണ്ണനെ അവൻ ശരമെയ്തു. ശരങ്ങളേറ്റു ചോരയൊലിക്കുമാറ് കർണ്ണനും ശോഭിച്ചു. ശരങ്ങൾ ഉടലിൽക്കയറി ചോരയുടെ ധാരയണിഞ്ഞ അവർ പൂത്തുനില്ക്കുന്ന മുരുക്കുകൾപോലെ വിളങ്ങി. വിചിത്രമായ പൊരുതുന്ന ആറ് കർണ്ണമന്ത്രിമാരേയും അശ്വം, സൂതൻ, ധ്വജം, രഥം ഇവയോടുകൂടി ഫാൽഗുനി ഹനിച്ചു. അപ്രകാരം പതിപ്പത്ത് ശരങ്ങളാൽ ആ ധനുർദ്ധരന്മാരേയും എതിർത്ത് എയ്തു. അത് ഒരു അത്ഭുതമായി.

ആറമ്പെയ്തു മഗധന്റെ കുമാരനെ വധിച്ചു. അശ്വസൂതന്മാരോടുകൂടി അശ്വകേതുവിനെ വധിച്ചു വീഴ്ത്തി. മാർത്തികാവതനേയും ഭോജനേയും കുഞ്ജരകേതുവിനേയും കത്തിയമ്പെയ്ത് അറുത്തുവീഴ്ത്തി അഭിമന്യു സിംഹനാദം പൊഴിച്ചു. ദുശ്ശാസനപുത്രൻ നാലു ഹയങ്ങളേയും എയ്തു. ഒരമ്പ് സൂതനേയും പത്തമ്പ് ആർജ്ജുനിയേയും എയ്തു. പത്തമ്പ് ദുശ്ശാസനപുത്രനെ എയ്തു. ഫാൽഗുനി ചൊടിച്ച് കൺചുവന്ന് ഇപ്രകാരം ഉച്ചത്തിൽ പറഞ്ഞു: 'നിന്റെ അച്ഛൻ ഭീരുവിനെപ്പോലെ പോർക്കളംവിട്ട് പ്രാണനുംകൊണ്ടു പാഞ്ഞു. കൊള്ളാം! നിനക്കു യുദ്ധം അറിയാം. നിന്നെ ഞാൻ വിടില്ല.' ഇത്രമാത്രം പറഞ്ഞ് മൂർച്ചകൂടിത്തിളങ്ങുന്ന നാരാചം എയ്തു. അതു മൂന്നു ശരങ്ങളാൽ ദ്രൗണി വീഴ്ത്തി. അവനെ വിട്ട് സൗഭദ്രൻ മൂന്നമ്പ് ശല്യനെ എയ്തു. കഴുച്ചിറകുവെച്ച ഒൻപതമ്പ് ശല്യൻ അങ്ങോട്ടും എയ്തു. രാജാവേ, സംഭ്രമംപൂണ്ട ആ എയ്ത്ത് അത്ഭുതമായി. വില്ലറുത്ത് അർജ്ജുനപുത്രൻ അവന്റെ പാർഷ്ണിസൂതരെ കൊന്നു. അവനെ ആറമ്പ് എയ്തു അവൻ തേർവിട്ടുമാറി. ശത്രുഞ്ജയൻ, ചന്ദ്രകേതു, മഹാമേഘൻ, സുവർച്ചൻ, സൂര്യഭാസ്സ് ഈ അഞ്ചുപേരെ കൊന്നതിന്നുശേഷം സൗബലനേയും എയ്തു. മൂന്നമ്പെയ്ത് ശകുനി ദുര്യോധനനോടു പറഞ്ഞു: 'നമ്മളെ ഇവൻ കൊല്ലുന്നതിന്നുമുമ്പ് നമ്മളെല്ലാവരും കൂടി ഇവനെ കൊല്ലുക. കൃപദ്രോണാദികളോടു ചേർന്ന് നീ ഇവനെ കൊല്ലാനുള്ള വഴി ആലോചിക്കുക.' പോരിൽ വൈകർത്തനനായ കർണ്ണൻ അപ്പോൾ ദ്രോണനോടു പറഞ്ഞു: 'ഇവൻ നമ്മെ ഒക്കെ കൊന്നുകളയും! ഇവനെ കൊല്ലാനുള്ള മാർഗ്ഗം പറയൂ!' ഇതു കേട്ട് വില്ലാളിയായ ദ്രോണൻ അവരോടു പറഞ്ഞു: 'ഹേ, വീരന്മാരേ, നിങ്ങൾ നോക്കൂ! ഇവന് വല്ല പഴുതും കാണുന്നുണ്ടോ? പോരിൽ ചുറ്റിസഞ്ചരിക്കുന്ന ഇവന്ന് ഒരു അണു മാത്രവും പഴുത് ഞാൻ കാണുന്നില്ല. പാണ്ഡവേയനൃസിംഹന്റെ കൈവേഗം നിങ്ങൾ കണ്ടുകൊള്ളുവിൻ! തേർവഴിക്ക് അവന്റെ കാർമ്മുകം വട്ടത്തിൽ ത്തന്നെ കാണുന്നു. അമ്പെടുത്തു തൊടുക്കുമ്പോഴും ഉടനെ വിടുമ്പോഴും വില്ലു വട്ടത്തിൽത്തന്നെ! എനിക്കു പ്രാണവേദനയുണ്ടാക്കുന്നവിധം ഇവൻ അമ്പെയ്തു മയക്കിയാലും എനിക്കു വൈരിനാശനനായ സൗഭദ്രനിൽ ഹർഷം തോന്നുന്നു. പോരിൽ ചുറ്റുന്ന ആർജ്ജുനി ഏറ്റവും ആനന്ദിപ്പിക്കുന്നു. ഇവന്ന് ഈ മഹാരഥന്മാരാരുംതന്നെ പഴുതു കാണുന്നില്ലല്ലോ? കൈവേഗത്തോടെ ദിക്കെങ്ങും അമ്പു തൂകുന്ന ഇവന്ന് ഗാണ്ഡീവിയിൽ ഒരു ഭേദവും പോരിൽ ഞാൻ കാണുന്നില്ല. തേജസ്വിയായ കുമാരന്റെ ശരങ്ങൾ, അഗ്നിപോലെ തേജസ്സുള്ള കടുഘോരശരങ്ങൾ എന്റെ കരൾ ഉടയ്ക്കുന്നു.' മെല്ലെ ചിരിച്ച് പിന്നെ ഗുരു കർണ്ണനോടു പറഞ്ഞു: 'ഇവന്റെ പട ദുർഭേദ്യമാണ്. യുവാവാണെങ്കിൽ ചാരുവിക്രമനാണ്. ഇവന്റെ അച്ഛനോടു ഞാൻ പറഞ്ഞുകൊടുത്തിട്ടുണ്ട് കവചധാരണം. അതൊക്കെ തീർച്ചയായും ഈ പരപുരഞ്ജയന്നും അറിയാം. നോക്കി അമ്പെയ്താൽ ഇവന്റെ വില്ല് ഞാണോടുകൂടി അറുക്കാം. കടിഞ്ഞാൺ മുറിച്ചാൽ വാജികളേയും അമർക്കാം. പിൻപുറം സൂതനേയും വീഴ്ത്താം. മഹേഷ്വാസാ, കർണ്ണാ! സാധിക്കുമെങ്കിൽ അതു നീ ചെയ്യുക, പിന്നെ നീ പിന്മാറി പ്രഹരിക്കുക. ഇവന്റെ കൈയിൽ വില്ലുള്ളപ്പോൾ അവനെ ജയിക്കുവാൻ ദേവാസുരന്മാർക്കും സാദ്ധ്യമല്ല. കഴിയുമെങ്കിൽ നീ അവന്റെ വില്ലും തേരും മുറിക്കുക.'

ഇപ്രകാരം ഗുരുവിന്റെ വാക്കുകേട്ട് വൈകർത്തനനായ കർണ്ണൻ വേഗത്തിൽ അമ്പെയ്യുന്ന അവന്റെ വില്ലു നുറുക്കി ഭോജൻ അശ്വങ്ങളെ കൊന്നു, കൃപൻ പിന്നെ അവന്റെ പാർഷ്ണികളായ സൂതരേയും കൊന്നു. മറ്റുള്ളവർ വില്ലു പോയ അവനിൽ ശരവർഷങ്ങൾ ചൊരിഞ്ഞു. ഏറ്റവും തിടുക്കത്തിൽ പ്രവർത്തിക്കേണ്ട ആ സമയത്ത്, ഏറ്റവും വേഗത്തിൽ, തേർ പോയി. ആ ആറു മഹാരഥന്മാരുംകൂടി, ഏകഹസ്തനായി പൊരുതുന്ന ആ ബാലനിൽ ശരവർഷങ്ങൾ തൂകി. വില്ലറ്റ് തേരു പോയിട്ടും അവൻ സ്വധർമ്മത്തെ കാത്തു. വാളും പരിചയും കൈയിലെടുത്ത് ആകാശത്തേക്കുയർന്നു. ലാഘവത്താലും, ബലത്താലും, കൗസികാദിഗതിക്രമത്താൽ പക്ഷിരാജാവിനെപ്പോലെ വാനിൽ ചുറ്റി. 'എന്റെമേൽ വാളുമായി അവൻ വന്നു വീഴുന്നു' എന്ന് അവർ പലരും വിചാരിച്ച് മേല്പോട്ടു നോക്കി നിന്നു. ശത്രുസൂദനനായ ദ്രോണൻ അവന്റെ രത്നപ്പിടിയുള്ള വാൾ ക്ഷുരപ്രംകൊണ്ട് പിടിയുടെ മുകളിൽ ഖണ്ഡിച്ചു. രാധേയൻ കൂർത്ത ശരം തൂകി. അപ്പോൾ അവന്റെ ഉത്തമമായ പരിച ഖണ്ഡിച്ചു. വാളും പരിചയും പോയി. അവൻ ആകാശത്തുനിന്ന് താഴെ വന്നു നിന്നു. ഉടനെ തേരിന്റെ ചക്രമെടുത്ത് അവൻ ദ്രോണന്റെ മുമ്പിലേക്കു ക്രുദ്ധനായി പാഞ്ഞു.

അവൻ വളരെ ചക്രരജസ്സ് ഏറ്റു വിളങ്ങി. ചക്രം കരതാരിൽ ധരിച്ച് തെല്ലിട രൗദ്രമൂർത്തിയായ കൃഷ്ണൻ എന്നപോലെ അർജ്ജുനപുത്രൻ പോരിൽ നിന്നു. കടുനിണമണിഞ്ഞ് രക്ത നിറമായ വസ്ത്രത്തോടും പുരികക്കൊടി വളച്ച് കഠോരമായ ശബ്ദത്തോടും പ്രഭുവും അമിതബലമുള്ളവനുമായ അഭിമന്യു പടയുടെ നടുവിൽ കടുഭീഷണമായി വിളങ്ങി."

**49. അഭിമന്യു വധം –** സഞ്ജയൻ തുടർന്നു: "വിഷ്ണുവിന്റെ സഹോദരിയുടെ പുത്രനും, വിഷ്ണുവിന്റെ ശസ്ത്രം ധരിച്ചവനുമായ ആ അതിരഥൻ വേറെ ഒരു വിഷ്ണുവിനെപ്പോലെ ശോഭിച്ചു. ദേവന്മാർക്കുപോലും ദുഷ്പ്രേക്ഷ്യമായ അവന്റെ രൂപം കണ്ടിട്ട് രാജാക്കന്മാർ വല്ലാതെ നടുങ്ങി. അവർ അവന്റെ ചക്രം പല ഖണ്ഡമായി മുറിച്ചു. ഉടനെ പാർത്ഥപുത്രൻ; ശത്രുക്കൾ, വില്ല്, തേര്, വാൾ, ചക്രം എന്നിവ നഷ്ടപ്പെടുത്തിയ വീരൻ; വമ്പേറിയ ഗദ കൈയിലെടുത്തു. മഹാബാഹുവായ അഭിമന്യു അശ്വത്ഥാമാവോട് ഏറ്റു. ജ്വലിക്കുന്ന ഇടിത്തീപോലുള്ള ശോഭ കണ്ട് അവൻ തേർത്തട്ടിൽനിന്ന് മൂന്നടിപ്പാട് പിന്നോട്ടു വാങ്ങി. അവന്റെ പാർഷ്ണിസൂതാശ്വങ്ങളെയെല്ലാം ആ ഗദകൊണ്ട് അവൻ അടിച്ചുകൊന്നു. അമ്പുകൾ ദേഹത്തിലാസകലം ഏറ്റു കുത്തി നില്ക്കുന്ന അവൻ മുള്ളൻപന്നിപോലെയായി. അവൻ ഗദകൊണ്ട് സുബലപുത്രനായ കാളികേയനെ അടിച്ചുകൊന്നു. പിന്നെ എഴുപത്തേഴ് ഗാന്ധാരപരിവാരരേയും വീഴ്ത്തി. പിന്നെ ബ്രഹ്മവസാതീയരായ പത്തു വീരന്മാരേയും വീഴ്ത്തി. കേകയത്തേരാളികളെ ഏഴുപേരേയും, പത്താനകളേയും കൊന്നുവീഴ്ത്തി. അശ്വത്തോടുകൂടി ദുശ്ശാസനപുത്രന്റെ രഥം അവൻ ഗദകൊണ്ടു തകർത്തു ദൗശ്ശാസിനി ചൊടിച്ച് ഗദയെടുത്തു പാഞ്ഞെതിർത്തേറ്റ് ആ ദുർദ്ധർഷൻ നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. ആ വീരന്മാർ ഗദയുമായി തമ്മിൽ കൊല്ലാൻ ഒരുങ്ങി. പണ്ട് രുദ്രനും അന്തകനും തമ്മിലെന്നപോലെ ആ ഭ്രാതൃവ്യർ പരസ്പരം കൂത്താടി. അവർ തമ്മിൽ ഗദ കൊണ്ട് അടിച്ച് രണ്ടുപേരും ഭൂമിയിലഴിച്ച ചക്രധ്വജങ്ങളെന്നപോലെ വീണു. കുരുകീർത്തി വളർത്തിയ ദൗശ്ശാസിനി ഉടനെ പിടഞ്ഞ് എഴുന്നേറ്റു. എഴുന്നേൽക്കുന്ന അഭിമന്യുവെ അവൻ പാങ്ങിൽ തലയ്ക്ക് അടിച്ചു. ഗദാവേഗംകൊണ്ടും അത്യായാസംകൊണ്ടും ശത്രുനാശനനായ സൗഭദ്രൻ ഉഴന്ന് ഊഴിയിൽ ബോധംകെട്ടു വീണു. രാജാവേ, ഇപ്രകാരം പലരുംകൂടി ഒരുത്തനെ കൊന്നു. പൊയ്കയെ ആനയെന്നപോലെ പടയെക്കലക്കിയ വീരൻ ഹതനായി, വേടന്മാർ കൊന്ന ആനപോലെ ശോഭിച്ചു. അപ്രകാരം വീണ ആ ശൂരന്റെ ചുറ്റും നിന്റെ ഭടന്മാർ, വേനൽക്കാലത്തു കാടെരിച്ചു കെട്ട തീയിന്നു ചുറ്റുമെന്നപോലെ നിന്നു. ഗിരിശൃംഗങ്ങൾ ഭഞ്ജിച്ചു തിരിച്ച കാറ്റുപോലെ, ഒരു സൈന്യം തപിപ്പിച്ച് അസ്തമിച്ച സൂര്യനെപ്പോലെ, രാഹുഗ്രസ്തനായ ചന്ദ്രനെപ്പോലെ, വറ്റിയ കടൽപോലെ, പൂർണ്ണചന്ദ്രാഭമായ മുഖത്തോടും, കാകപക്ഷാവൃതമായ അക്ഷിയോടുംകൂടി പടക്കളത്തിൽ വീണുകിടക്കുന്ന അവനെ കണ്ട് നിന്റെ മഹാരഥന്മാർ ഏറ്റവും സന്തോഷത്തോടെ ആർത്ത് സിംഹനാദം മുഴക്കി. നിന്റെ കൂട്ടർക്ക് ഏറ്റവും ഹർഷം ഉണ്ടായി. മറ്റു വീരന്മാരുടെ കണ്ണുകളിൽനിന്ന് കണ്ണുനീർ ധാര ധാരയായി ഒഴുകി.

ആകാശത്തുനിന്നും ഭൂതജാലം വീണുകിടക്കുന്ന ചന്ദ്രനെപ്പോലെയുള്ള അഭിമന്യുവെനോക്കി ആക്രോശിച്ചു. ദ്രോണൻ, കർണ്ണൻ, മുതൽ ആറ് ധർത്തരാഷ്ട്രമഹാരഥന്മാർ കൂടിയാണ് ഈ കുട്ടിയെ കൊന്നിട്ടത്. നിശ്ചയമായും ഇതു ധർമ്മമല്ല.

ആ വീരൻ ചത്തുവീണുകിടക്കുന്ന പാരിടം, നക്ഷത്രം ചുഴലുന്ന ആകാശം ചന്ദ്രനാലെന്നപോലെ ശോഭിച്ചു. പൊൻകെട്ടുള്ള അമ്പു ചിതറി. ചോരചാടിയൊലിച്ച്, കുണ്ഡലം ചാർത്തിയ വീരശിരസ്സുകൾ കലർന്ന് കൊടിക്കൂറകളും നാനാവിചിത്രമായ ഉഷ്ണീഷജാലവും വിരിച്ച് ചാമരവും മുഖ്യമായ ആയുധങ്ങളും ചിന്നി തേര്, ആന, കുതിര മുതലായവയ്ക്കുള്ള ഭൂഷണജാലവും, ഉറയൂരിയ പാമ്പുപോലെ, ഊട്ടിത്തേച്ച വാളുകളും, വില്ല്, അമ്പ്, വേല്, ഋഷ്ടി, കത്തി, കമ്പനങ്ങൾ, മറ്റുള്ള നാനാ ആയുധങ്ങൾ എന്നിവയെല്ലാം ചിന്നിമന്നിടം ശോഭിച്ചു.

ചത്ത കുതിരകൾ, വീർത്ത് ചോരചാടുന്ന കുതിരകൾ, മേലാൾകളോടുകൂടി സൗഭദ്രൻ വീഴ്ത്തിയവ ധരിത്രിയിൽ ചിന്നിക്കിടന്നു. തോട്ടി, ആനക്കാർ, ചട്ട, കൊടി, ശസ്ത്രം ഇവയൊത്തു മറിഞ്ഞ കുന്നുപോലെ അമ്പുകൊണ്ടു വീണ ആനകളും മന്നിൽ ചിന്നിയ അശ്വസൂതന്മാരോടുകൂടെയുള്ള പോരാളിവീരന്മാരും കലങ്ങിയ കയംപോലെ ചത്ത ഹസ്തികളും, തകർന്ന തേരുകളും നാനാഭൂഷണങ്ങളോടും ആയുധങ്ങളോടുംകൂടി ചത്തു കിടക്കുന്ന കാലാളുകളും കൂടിക്കലർന്ന് ഭീരുക്കൾക്ക് ഭയദമായി ഉഗ്രമായി പാർത്തടം കാണപ്പെട്ടു.

ചന്ദ്രാഭനായ അവൻ പോരിൽ മരിച്ചതു കണ്ട് ഭവാന്റെ കൂട്ടർക്ക് രസവും പാണ്ഡവന്മാർക്ക് ദുഃഖവും വർദ്ധിച്ചു. യൗവനം തികയാത്ത ഉണ്ണിയായ അഭിമന്യു മരിച്ചതിൽ ഭയാക്രാന്തരായി യോദ്ധാക്കൾ ധർമ്മജൻ കണ്ടുനില്ക്കെത്തന്നെ ഓടിക്കളഞ്ഞു. സൗഭദ്രൻ വീണ സമയം സൈന്യങ്ങൾ ഓടുന്നതു കണ്ട് അജാതശത്രു ആ വീരന്മാരോടു കല്പിച്ചു: 'ഹേ വീരന്മാരെ! അഭിമന്യു പിൻതിരിക്കാതെ സ്വർഗ്ഗം പ്രാപിച്ച വീരനാണ്. നിങ്ങൾ ഉറച്ചുനില്ക്കുവിൻ! ഭയം വേണ്ടാ. വൈരികളെ വെല്ലാം നമുക്ക്.' എന്ന് തേജസ്വിയായ രാജാവ് ദുഃഖിക്കുന്നവരോടു പറഞ്ഞു. യോധശ്രേഷ്ഠനായ ധർമ്മരാജാവ് ഇങ്ങനെ പറഞ്ഞ് ദുഃഖം ഒഴിവാക്കുവാൻ നോക്കി. പോരിൽ സർപ്പങ്ങൾ പോലെയുള്ള ശത്രുരാജകുമാരന്മാരെ മുമ്പിൽ എതിർത്തു കൊന്നുവിട്ടിട്ട് പിന്നാലെ ഫാൽഗുനി പോയി. പതിനായിരം ആൾക്കാരേയും, കോസലാധിപനേയും കൊന്ന് കൃഷ്ണാർജ്ജുനന്മാർക്ക് തുല്യനായ കാർഷ്ണി തീർച്ചായും ശക്രപുരത്തിൽ എത്തിക്കഴിഞ്ഞു. തേര്, ആന, ആൾ, കുതിരകൾ എന്നിവയെ അസംഖ്യം ഹനിച്ചിട്ടും പോരിൽ തൃപ്തിവരാതെയുള്ള അവൻ ശോച്യനല്ല. പുണ്യവാന്മാരിൽ ഏറ്റവും പുണ്യവാനാണ്. അവൻ പുണ്യവാന്മാർക്കുള്ള പുണ്യലഭ്യമായ ലോകം പൂകി."

**50. സമരഭൂമി വർണ്ണനം –** സഞ്ജയൻ പറഞ്ഞു: "അവരിൽവെച്ച് ശ്രേഷ്ഠനെക്കൊന്നു. അമ്പേറ്റു ഉഴന്ന ഞങ്ങൾ ചോരയിൽ മുഴുകി. സന്ധ്യയ്ക്ക് ശിബിരത്തിൽ പ്രവേശിച്ചു ഞങ്ങൾ പോർക്കളത്തിലേക്കു നോക്കി. മറ്റു കൂട്ടരും മെല്ലെ അന്തിയായപ്പോൾ തളർന്ന് ഉള്ളുമടുത്ത് പോർക്കളം വിട്ടു പോരുമ്പോൾ നോക്കി.

ഉടനെ രാവും പകലും ചേരുന്ന സന്ധ്യയായി. കുറുക്കനും, മാംസഭോജികളും അശിവമായി ആർക്കുന്ന ഉഗ്രമായ സന്ധ്യയായി. ചെന്താമരപ്പൂവുകളുടെ ചാർത്തിനോടെതിർക്കുവന്നവിധം കാന്തിയോടെ ഭാസ്കരൻ ഈ സമയത്ത് അസ്താദ്രിയിലെത്തിച്ചാഞ്ഞു.

ശ്രേഷ്ഠമായ വാൾ, ശക്തി, ഋഷ്ടി, വരൂഥം, ചർമ്മം, നല്ല വിഭൂഷണങ്ങൾ എന്നിവയുടെ കാന്തിവാങ്ങി നഭസ്തലവും ഭൂമിയും ഒപ്പമാക്കി, പ്രിയാംഗമായ അഗ്നിയിൽ ഭാസ്കരൻ എത്തി.

സുരേന്ദ്രന്റെ വജ്രംകൊണ്ടുള്ള വെട്ടേറ്റ് വളരെ മേഘക്കുന്നുകൾപോലെയുള്ള കുംഭികൾ തോട്ടി, കൊടി, ചട്ട, നാഥന്മാർ എന്നിവയൊക്കെ മറിഞ്ഞുവീണ് മന്നിടം നിറഞ്ഞു.

പ്രധാനിയും സൂതനും അറ്റ് ഉപകരണം, ഹയങ്ങൾ, കൊടി എന്നിവയൊക്കെ വീണ് മഹാരഥൗഘങ്ങൾ ബാണമേറ്റു തകർന്ന് ധരാതലം ശോഭിച്ചു.

ഹയങ്ങളും, മേലാളുകളും ചത്ത്, മേലപ്പുപൊട്ടി പലമട്ടിൽ ചിന്നി, കണ്ണ്, നാവ്, പല്ല്, കുടല് ഇവയെല്ലാം പുറത്തു തുറിച്ചു ചാടി ഭൂതലം ഏറ്റവും ഭീഷണമായി.

മേൽച്ചട്ടയും, ഉടുപ്പും, ഭൂഷണങ്ങളും തകർന്ന്, ആന, കുതിര, രഥം എന്നിവ നശിച്ച് വിശിഷ്ടശയ്യാസ്തരണങ്ങളിൽ വാണിരുന്ന നരന്മാർ അനാഥരായി മരിച്ചുവീണ് ഭൂമിയിൽ കിടന്നു.

വ്യാളം, കുറുക്കൻ, പരുന്ത്, ചെന്നായ്, നരി, കാക്ക, നായ്ക്കൾ, ഖഗങ്ങൾ, രാക്ഷസന്മാർ ഇവരോടുചേർന്ന് കൂട്ടമായി പിശാചുക്കളും ചോരകുടിച്ചു തിമിർത്തു ഭീഷണമായി പുളച്ചു.

ദേഹംപിളർന്ന്, ചോരകുടിച്ച് മുറയ്ക്കു മജ്ജയും, മാംസവും, കൊഴുപ്പും തിന്ന്, ചിരിച്ച്, ശവങ്ങൾതോറും പല നിശാചരന്മാരും കൂത്താടി.

ശരീരമാകുന്ന ചങ്ങാടവും, ഒഴുകുന്ന രക്തമാകുന്ന ജലവും, തേരാകുന്ന തോണിയും, ആനകളാകുന്ന പാറക്കൂട്ടവും, മനുഷ്യശിരസ്സുകളാകുന്ന ചെറുപാറകളും, മാംസമാകുന്ന ചേറും കലർന്ന് ആയുധമിശ്രമായ ഭയങ്കരനദി, സുദുസ്തരമായി യോധന്മാർ ചമച്ചനദി, വൈതരണിക്കു തുല്യമായി ജീവച്ഛവങ്ങളോടു കൂടി ആ പോർക്കളമദ്ധ്യഭൂമിയിൽ ഒഴുകി.

ഉഗ്രമായ മട്ടിൽ നരമാംസവും, എല്ലും കടിച്ച് കാർന്നുതിന്ന് ഭീമരൂപരായ പിശാചസംഘങ്ങളോടു ചേർന്ന് ഒപ്പം രസിച്ച് ഉഗ്രങ്ങളായ ചെന്നായ്ക്കളും, നായ്ക്കളും, കഴുകനും, കുറുക്കനും കൂത്താടി.

ഇപ്രകാരം ഭീഷണമായ പടക്കളം നിശാമുഖത്തിൽ പിതൃരാജ്യ വർദ്ധനമായി, കബന്ധങ്ങൾ നൃത്തംചെയ്യുന്ന മട്ടിൽ കണ്ടു കൊണ്ട് പല വീരമാനുഷന്മാരും കിടിലംകൊണ്ട് തിരിച്ചുപോന്നു.

ചിന്നിത്തെറിച്ച വിശേഷഭൂഷങ്ങളോടുകൂടി ശക്രതുല്യനായ പാർത്ഥപുത്രൻ, മഹാരഥൻ, വീണുകിടക്കുന്നത്, ശമിച്ച മഖാഗ്നി എന്നപോലെ ജനങ്ങൾ കണ്ടു."

**51. യുധിഷ്ഠിരവിലാപം** – സഞ്ജയൻ പറഞ്ഞു: "തേരാളിത്തലവനായ വീരസൗഭദ്രൻ ഹതനായപ്പോൾ തേർക്കോപ്പുകൾ അഴിച്ച് എല്ലാവരും ഒപ്പം വില്ലുവെച്ച് യുധിഷ്ഠിരരാജാവിന്റെ ചുറ്റും ചെന്നിരുന്നു. സൗഭദ്രനെപ്പറ്റി വ്യസനത്തോടെ ചിന്തിച്ച് ഇരുന്ന യുധിഷ്ഠിരരാജാവ് അത്യധികം വ്യസനിച്ച് വിലപിക്കുവാൻ തുടങ്ങി. മഹാരഥനായ അഭിമന്യു മരിച്ചതിൽ അവർക്കുള്ള ദുഃഖം സീമാതീതമായി. 'എന്റെ ഇഷ്ടം ചെയ്യുന്നതിന്നുവേണ്ടി ദ്രോണസൈന്യത്തിൽ കരുതൽകൂടാതെ വ്യൂഹം പിളർന്ന് അവൻ ഗോക്കളിൽ സിംഹമെന്നപോലെ കയറി. പോരിൽ അവനോട് എതിർത്തുനിന്ന വില്ലാളിവീരന്മാർ തകർന്ന് പിൻതിരിച്ചു. ബലവാന്മാരായ ശസ്ത്രജ്ഞന്മാർപോലും പിന്മടങ്ങി. അമ്പേറ്റ് നമ്മുടെ അത്യന്ത വൈരിയായ ദുശ്ശാസനനും നേരിട്ട് ക്ഷണത്തിൽ മയങ്ങി പിൻതിരിഞ്ഞുപോയി. ആ വീരനായ അഭിമന്യു ദുസ്തരമായ ദ്രോണസൈന്യത്തിൽ കടന്നു. ദൗശ്ശാസിനിയോടേറ്റ് കഷ്ടം! മരിച്ചുപോയി. അഭിമന്യു മരിക്കെ ഞാൻ ഇനി എങ്ങനെ പാർത്ഥനെക്കാണും? ഇഷ്ടപുത്രൻ മരിച്ച സാധുവായ മാധവിയേയും ഞാൻ എങ്ങനെ കാണും? ചേരാത്ത ഈ കടുപ്പമേറിയ കാര്യം, അസമഞ്ജസമായ ഈ കാര്യം, എങ്ങനെ പൊറുക്കും? കൃഷ്ണാർജ്ജുനന്മാരോട് നമ്മൾ എന്തുപറയും? കഷ്ടം! ഞാൻതന്നെ ഈ സുഭദ്രയ്ക്കും കേശവാർജ്ജുനന്മാർക്കും പ്രിയംനോക്കി വിജയം നേടുവാൻ ശ്രമിച്ച്, ഈ അഭിപ്രായംചെയ്തു. ലുബ്ധൻ ദോഷങ്ങൾ കാണുകയില്ല. ലോഭം മോഹത്താൽ വരും. തേൻകൊതിച്ചു ചെല്ലുന്ന ഞാൻ മലയുടെ കുണ്ട് കണ്ടില്ല. ഭക്ഷണം, വാഹനം, ശയ്യ, ഭൂഷണങ്ങൾ ഇവയൊക്കെ നാം ബാലന്മാർക്ക് മുമ്പു നല്കണം. അങ്ങനെയുള്ള ബാലന്ന് നാം മുമ്പ് നല്കിയത് സംഗരമാണ്. ചെറുപ്പമായ കുട്ടി, യുദ്ധത്തിൽ പഴകാത്തവൻ, തിരക്കിൽപ്പെട്ട നല്ല അശ്വത്തെപ്പോലെ കഷ്ടത്തിൽപ്പെട്ടാൽ പിന്നെ ക്ഷേമം എങ്ങനെ കിട്ടും. കഷ്ടം! നമുക്കും ഇവനോടൊപ്പം വീണു മരിക്കയാണു നല്ലത്. കോപംപൊരിഞ്ഞ ബീഭത്സു ദുഃഖകരമായ ഈ കാഴ്ചകണ്ട് എരിഞ്ഞുപൊരിയും.

അലുബ്ധൻ, മതിമാൻ, ഹ്രീമാൻ, ക്ഷമാവാൻ, ബലി, സുന്ദരൻ, മാനമേകുന്ന പ്രിയൻ, തേരുള്ള ധൈര്യവാൻ, ഇങ്ങനെയൊക്കെ ശ്രേഷ്ഠകർമ്മാവായ അർജ്ജുനനെ ദേവകൾക്കൂടി വാഴ്ത്തുന്നു. നിവാത കവചധ്വംസി, കാലകേയാരി, വീര്യവാൻ, ഹിരണ്യപുരി വാഴുന്ന മഹേന്ദ്രരിപുവീരന്മാരെ, പൗലോമരെ, കണ്ണടച്ച് തുറക്കുന്നതിന്നു മുമ്പ് കൊന്ന വീരൻ! യാചിച്ചാൽ ശത്രുക്കൾക്കുപോലും അഭയം നല്കുന്നവൻ! പ്രഭു. ഇങ്ങനെയൊക്കെ എല്ലാവരും കീർത്തിക്കുന്ന അവന്റെ പുത്രനെ രക്ഷിക്കുവാൻ നമ്മൾക്ക് കഴിയാതായിപ്പോയില്ലേ? ശക്തന്മാരായ ധാർത്തരാഷ്ട്രന്മാർക്ക് ഇന്ന് അത്യാപത്തു വന്നുപെട്ടു. പാർത്ഥൻ പുത്രവധക്രോധത്താൽ കുരുവംശം മുടിക്കും. ക്ഷുദ്രമായ വിധം പുത്രനെ വധിച്ചതിലുള്ള ക്രോധംനിമിത്തം കുരുവംശം മുടിച്ചുവിടുന്നതു കണ്ട് ദുര്യോധനൻ തീർച്ചയായും ദുഃഖിച്ചു പ്രാണൻ കളയും.

എനിക്കു ജയവും വേണ്ടാ, നാടും വേണ്ടാ, ദേവത്വവുംവേണ്ട, ദേവന്മാരുടെ ഒപ്പമുള്ള സ്ഥാനമാനങ്ങളും വേണ്ട. ഞാൻ എന്താണ് ഇപ്പോൾ കാണുന്നത്! ഈ വീര്യവാനായ ദേവരാജകുമാരപുത്രന്റെ നാശം കണ്ടിരിക്കുന്ന എനിക്ക് ഇനി എന്തു വേണം?"

**52. വ്യാസൻ യുധിഷ്ഠിരനെ സമാശ്വസിപ്പിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം വിലപിക്കുന്ന കൗന്തേയനായ ധർമ്മപുത്രന്റെ സമീപത്ത്, വിവരമറിഞ്ഞ് കൃഷ്ണദ്വൈപായനമഹർഷി (വ്യാസൻ) വന്നു. മഹർഷിയെ സല്ക്കരിച്ച് സമീപത്തിരുന്ന് ഭ്രാതൃപുത്രവധംമൂലം ശോകതപ്തനായി യുധിഷ്ഠിരൻ പറഞ്ഞു: 'അധർമ്മിഷ്ഠരും വില്ലാളിവീരന്മാരുമായ പല മഹാരഥന്മാർ ഒന്നിച്ചുകൂടി ചുറ്റിവളഞ്ഞ്, പൊരുതുന്ന പാർത്ഥപുത്രനെ കൊന്നുകളഞ്ഞു. അബാലബുദ്ധിയായ ബാലൻ, ശത്രുനാശനനായ സൗഭദ്രൻ, ഉപായംകൂടാതെ യുദ്ധത്തിൽ വിശേഷിച്ചും പൊരുതുന്നസമയത്ത് അവർ എല്ലാവരുംകൂടി ആ കുട്ടിയെ അടിച്ചുകൊന്നു. ഞാൻ അവനോടു പറഞ്ഞു: "മകനേ, നീ ഞങ്ങൾക്കു വഴിയുണ്ടാക്കിത്തരൂ എന്ന്. അവൻ ഉള്ളിൽക്കടന്ന സമയത്ത് സൈന്ധവൻ നമ്മെ രോധിച്ചു. യുദ്ധജീവികളൊക്കെ തുല്യയുദ്ധം ചെയ്യണം. അങ്ങനെയല്ലേ നിയമം? ശത്രുക്കൾ ഈ ചെയ്ത യുദ്ധം തുല്യമായ യുദ്ധമല്ല. അതുകൊണ്ട് ഞാൻ വല്ലാതെ വ്യസനിച്ചിരിക്കയാണ് മഹർഷേ! ഞാൻ ഒരു ശമനവും കാണുന്നില്ലല്ലോ! എത്ര ചിന്തിച്ചിട്ടും ഒരു ശാന്തിയും ലഭിക്കുന്നില്ലല്ലോ."

സഞ്ജയൻ പറഞ്ഞു: "ശോകവ്യാകുലനായവിധത്തിൽ വിലപിക്കുവാൻ തുടങ്ങിയപ്പോൾ വ്യാസഭഗവാൻ യുധിഷ്ഠിരനോട് ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! മഹാപ്രാജ്ഞാ! സർവ്വശാസ്ത്രവിശാരദാ! നിന്നെപ്പോലെയുള്ളവർ വ്യസനത്തിൽ മയങ്ങുകയില്ലല്ലോ! പല ശത്രുക്കളേയും കൊന്നിട്ടാണല്ലോ ഈ ശൂരൻ സ്വർഗ്ഗം പ്രാപിച്ചത്. അബാലയോഗ്യമായ കർമ്മം ഈ പുരുഷോത്തമൻ ചെയ്തു. ഇത് വിധിയാണ് ധർമ്മജാ! അതു തെറ്റിക്കുവാൻ നമുക്കു കഴിയുകയില്ല. ദേവദാനവഗന്ധർവ്വന്മാർക്കുമുണ്ടല്ലോ മരണം."

യുധിഷ്ഠിരൻ പറഞ്ഞു: "സൈന്യമദ്ധ്യത്തിൽവെച്ചു കൊന്നുവിട്ട മഹാരഥന്മാർ മന്നിൽ ചത്തുകിടക്കുന്നത് ഇതാ അങ്ങു നോക്കു! അതിൽ ചിലർ ആയിരം ആനയ്ക്കുള്ള ബലമുള്ളവരാണ്. ചിലർ വായുവിന്നു തുല്യമായ വീര്യമുള്ളവരാണ്. അവിടെ ചത്തുകിടക്കുന്നവർ, തുല്യന്മാരായ തുല്യന്മാരാൽ കൊല്ലപ്പെട്ടവരാണ്. അവരെ പടയിൽ കൊല്ലുവാൻപോന്നവരെ ഞാൻ കാണുന്നില്ല. വിക്രമം കൂടിയ അവർ തേജോബലമുള്ളവരാണ്. അവർ നിനച്ചത് തമ്മിൽ പോരാടി ജയംനേടണമെന്നാണ്. എന്നാൽ ആ മഹാപ്രാജ്ഞന്മാർ ചത്തു വീണുകിടക്കുകയാണ്. മരിച്ചു എന്ന വാക്ക് അതുകൊണ്ട് അർത്ഥമുള്ളതായി. ഭീമവിക്രമന്മാരായ മഹീശന്മാർ മരിച്ചു. ചേഷ്ട കൂടാതെ, മാനം നശിച്ച്, ശൂരന്മാർ ശത്രുവിന്റെ അധീനത്തിൽ വന്നു. ചൊടിയേറിയ രാജപുത്രന്മാർ തീപ്പെട്ടനിലയിലായി. മഹർഷേ, എനിക്ക് ഒരു സന്ദേഹം ഉണ്ടായിരിക്കുന്നു 'മൃതന്മാർ' എന്നു പറയുവാൻ എന്താണു കാരണം? മൃത്യു ആർക്ക്? എവിടെനിന്ന്? മൃത്യു എങ്ങനെ സംഹാരംചെയ്യുന്നു? എന്തിന്നായി ഇങ്ങനെ

ലോകത്തെ ഹരിക്കുന്നു? പിതാമഹാ! എന്റെ സംശയം തീർത്തു തന്നാലും!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കുന്തീപുത്രനായ യുധിഷ്ഠിരൻ ചോദിച്ചപ്പോൾ അദ്ദേഹത്തെ ആശ്വസിപ്പിക്കുവാനായി വ്യാസഭഗവാൻ ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "യുധിഷ്ഠിരാ! പറയാം. അതിന്ന് ഉദാഹരണമായി ഇങ്ങനെ ഒരു കഥ പണ്ടുള്ളവർ പറയാറുണ്ട്. ഈ കഥ അകമ്പനനോട് പണ്ട് നാരദൻ പറഞ്ഞതാണ്. ആ രാജാവും മഹത്തരമായ പുത്രദുഃഖം, പാരിൽ അത്യന്തദുസ്സഹമായ പുത്രദുഃഖം, പ്രാപിച്ചു എന്നു ഞാൻ കേട്ടിട്ടുണ്ട്. അതും ഞാൻ പറയാം. എന്നാൽ ഉത്തമമായ മൃത്യുപ്രഭവം കേട്ടാൽ സ്നേഹബന്ധഭവമായ ദുഃഖം ഭവാൻ വിടും. ഉണ്ണീ, ആ പഴയ കഥ ഞാൻ പറയാം. നീ കേൾക്കുക. ഈ സൽക്കഥ ആയുഷ്യവും, ശോകഘ്നവും, പുഷ്ടിവർദ്ധനവുമാണ്. പവിത്രവും, ശത്രുശമനവും, മംഗളവുമാണ്. വേദാദ്ധ്യയനം എന്നപോലെ ഈ ആഖ്യാനം ഉത്തമമാണ്. നിത്യവും കാലത്ത് ഭൂസുരന്മാർ ഇതു കേൾക്കേണ്ടതാണ്. ഹേ ആയുഷ്മൻ, പുത്രന്മാരും, രാജ്യവും ഇച്ഛിക്കുന്നവർക്കും ഇത് ഏറ്റവും പ്രിയങ്കരമാണ്. പണ്ട് കൃതയുഗത്തിൽ അകമ്പനൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അവൻ പടക്കളത്തിൽവെച്ച് ശത്രുക്കളുടെ വശത്തിൽപ്പെട്ടു. അവന്റെ പുത്രനായ ഹരി ശക്തിയിൽ ഹരിയോടു തുല്യനായിരുന്നു. അവൻ ശ്രീമാനും, കൃതാസ്ത്രനും, മേധാവിയും, പോരിൽ ശക്രസമനും, ബലിയുമായിരുന്നു. പടക്കളത്തിൽ ശത്രുക്കൾ ചൂഴ്ന്നപ്പോൾ അവൻ യോദ്ധാക്കളിലും, ആനകളിലും, കുതിരകളിലും ബാണങ്ങൾ ചൊരിഞ്ഞു. ദുഷ്കരക്രിയ ചെയ്തു പോരിൽ ശത്രുപ്രതാപനായ അവൻ പടയിൽ ശത്രുനിരയാൽ ഹതനായി രാജാവേ! ആ രാജാവ് പ്രേതകാര്യങ്ങൾ ചെയ്ത് സങ്കടത്തോടെ രാവും പകലും ഇരുന്നു ദുഃഖിച്ചു യാതൊരു സുഖവും കിട്ടാത്ത മാതിരിയായി.

പുത്രവ്യസനസംഭൂതമായ അവന്റെ ദുഃഖം അറിഞ്ഞ് അവന്റെ അരികിൽ ദേവർഷിയായ നാരദൻ എത്തി. ദേവർഷി, വന്നതു കണ്ടപ്പോൾ മഹാഭാഗനായ നരേശ്വരൻ യഥാന്യായം പൂജിച്ചു വർത്തമാനം ഉണർത്തി. നടന്നവിധം എല്ലാ സംഭവങ്ങളും അവനോടു പറഞ്ഞു. ശത്രുക്കൾ ജയിച്ചതും, പോരിൽ പുത്രനെ കൊന്നതും പറഞ്ഞു കേൾപ്പിച്ചു. 'എന്റെ പുത്രൻ മഹാവീരനായിരുന്നു. ഇന്ദ്രനോടും, വിഷ്ണുവിനോടും തുല്യമായ തേജസ്സുള്ളവനായിരുന്നു. പല ശത്രുക്കളാൽ ആക്രമിക്കപ്പെട്ട് ആ മഹാബലൻ ഹതനായി. ഭഗവാനേ, ആരാണ് ഈ മൃത്യു? എന്താണു വീര്യം? എന്താണു പൗരുഷം? തത്ത്വത്തോടുകൂടി ഇതു കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്, മഹാത്മാവേ!'

അവന്റെ ആ വാക്കു കേട്ട് വരദനായ നാരദൻ, പ്രഭു, പുത്രശോകം കെടുത്തുന്ന മഹാഖ്യാനം പറഞ്ഞുകൊടുത്തു."

നാരദൻ പറഞ്ഞു: "രാജാവേ, മഹാബാഹോ, വസുധാധിപാ! നടന്നവിധം ഞാൻ കേട്ട കഥ ഭവാനോടു വിസ്തരിച്ചു പറയാം. ഭവാൻ കേൾക്കൂ! സൃഷ്ടിയുടെ ആദിയിൽ പ്രജാസൃഷ്ടി ചെയ്തതിന്നു ശേഷം പിതാമഹൻ സംഹാരമില്ലാത്ത ലോകത്തെക്കണ്ട് സംഹാരത്തിന്റെ കാര്യത്തെപ്പറ്റി ചിന്തിച്ചുതുടങ്ങി. എത്ര ചിന്തിച്ചിട്ടും സംഹാരത്തെപ്പറ്റി എന്തുവേണമെന്നറിയാതെ വിഷമിച്ചു. ബ്രഹ്മാവിന്നു രോഷമുണ്ടായി. രോഷംമൂലം അഗ്നിയുണ്ടായി ഇന്ദ്രിയ മാർഗ്ഗത്തിൽക്കൂടി ദിക്കൊക്കെയും വ്യാപിച്ചു. അഗ്നി ദേശാന്തരങ്ങളെ ചുടുവാൻ തുടങ്ങി. മന്നും, വിണ്ണും, വ്യോമവും എല്ലാം ജ്വാലാമാലകൾ നിറഞ്ഞു. ചരാചരജഗത്തു മുഴുവൻ ഭഗവാനും പ്രഭുവുമായ അഗ്നി ചുട്ടു. ചരങ്ങളേയും അചരങ്ങളേയും വെന്തെരിച്ചു. മഹത്തായ ക്രോധവേഗത്താൽ വീര്യവാനായ പിതാമഹൻ ലോകത്തെ ത്രസിപ്പിച്ചു. ഉടനെ ഹരനും, ജടിയും, സ്ഥാണുവും, നിശാടപതിയുമായ ശിവൻ പരമേഷ്ഠിയായ ബ്രഹ്മദേവനെ ശരണംപ്രാപിച്ചു. പ്രജാഹിതത്തിന്നായി സ്ഥാണു വന്ന് കാൽക്കൽ വീണപ്പോൾ മഹാമുനിയായ ബ്രഹ്മദേവൻ അരുൾചെയ്തു: 'അല്ലയോ, പുത്രാ! കാമജാ, കാമാർഹാ! എന്താണ് ഭവാന്റെ ആഗ്രഹം? ഞാൻ ഭവാന്റെ ഇഷ്ടമൊക്കെ ചെയ്യാം. ഹേ, സ്ഥാണോ, കാമിതമെന്താണ്? പറയൂ!"

**53. മൃത്യുകഥനം** – സ്ഥാണു പറഞ്ഞു: "പ്രഭോ, ഭവാൻ പ്രജാസൃഷ്ടിക്കുവേണ്ടി യത്നംചെയ്തു. നീ സൃഷ്ടിച്ച് പലതരം ഭൂതജാലങ്ങൾ വളരുകയും ചെയ്തു. ഇപ്പോൾ ഭവാന്റെ ക്രോധത്താൽ എല്ലായിടത്തും അവയൊക്കെ ദഹിക്കുകയാണ്. അവരുടെ ദയനീയസ്ഥിതി കണ്ട് ഭവാൻ കരുണകാണിച്ചാലും!"

ബ്രഹ്മാവ് പറഞ്ഞു: "ഇത്തരത്തിൽ സംഹരിക്കണമെന്ന് എനിക്ക് ആഗ്രഹമില്ല. മന്നിന്റെ ഹിതം ഓർത്ത് എന്നിൽ മന്യു ഉണ്ടായതാണ്. ഭാരം വർദ്ധിച്ചതുകൊണ്ട് അതു താങ്ങുവാൻ കഴിയാതെ ഭൂമിദേവി ആർത്തയായി എന്നോടു പ്രാർത്ഥിച്ചു: 'ഭഗവാനേ, ഞാൻ വലഞ്ഞു! സംഹരിക്കണേ! സംഹരിക്കണേ!' എന്ന്. ഈ പ്രാർത്ഥന കേട്ട് ഞാൻ അതിന്നുള്ള മാർഗ്ഗം ചിന്തിച്ചു. ഒന്നുകൊണ്ടും പിടികിട്ടിയില്ല. അപ്പോൾ എനിക്കു കോപം വന്നു."

രുദ്രൻ പറഞ്ഞു: "സംഹാരത്തിൽ ഭവാൻ പ്രസാദിക്കുക. അല്പം പോലും കോപിക്കരുത്. ചരാചരങ്ങളടങ്ങിയ പ്രജാസഞ്ചയം നിശ്ശേഷം നശിക്കരുത്. ഭഗവാനേ, അങ്ങയുടെ പ്രസാദത്താൽ മൂന്നു ലോകത്തിലും സൃഷ്ടിജാലങ്ങൾ നിലനില്ക്കണം. വരുന്നതും വന്നതും ഇപ്പോൾ ഉള്ളതും ഒക്കെ മൂന്നു ലോകത്തിലും നിലനില്ക്കണം. ക്രോധം ദീപിച്ച ഭഗവാൻ വഹ്നിയെ ക്രോധത്താൽ ഉണ്ടാക്കി. അവൻ മലകളും മരങ്ങളും പുഴകളുമൊക്കെ ചുടുന്നു. പല്വലങ്ങളും തൃണങ്ങളും ആലയങ്ങളുമൊക്കെ ചുടുന്നു. ചരാചരങ്ങളും പാടേ ഇതാ മുടിക്കുന്നു. ചരാചരജഗത്തു മുഴുവൻ ഭസ്മമായി! കഷ്ടമേ കഷ്ടം! ഭഗവാനേ, പ്രസാദിച്ചാലും! ഭവാൻ കോപം അടക്കണേ! അതാണ് ഞാൻ ചോദിക്കുന്ന വരം. എല്ലാം നശിച്ചാൽ അങ്ങയ്ക്ക് ഇവിടെയുള്ളതെല്ലാം നശിക്കും. അതുകൊണ്ട് നില്ക്കട്ടെ! ഈ തേജസ്സ് അങ്ങയിൽ അടങ്ങണം. ദേവ, ഇതാ നോക്കൂ! ഈ പ്രാണിജാലം പ്രജകളുടെ ഹിതത്തിന്നായി ഒഴിയുന്നവിധമായിത്തീരണം. ലോകത്തിലെ പ്രജകളൊക്കെ മുടിഞ്ഞ് ഇല്ലാതായിത്തീരുകയുമരുത്. ലോകങ്ങളുടെ അധിദേവത്വം ഭവാൻ എനിക്കു തന്നു. ജഗന്നാഥാ, ചരാചരജഗത്ത് ഉടനേ നശിക്കരുതേ! അതുകൊണ്ട് ഞാൻ കരുണാനിധിയായ ദേവനോട് ഇത് ഉണർത്തുകയാണ്."

നാരദൻ പറഞ്ഞു: "ഈ വാക്കു കേട്ടപ്പോൾ പിതാമഹൻ പ്രജകളുടെ ഹിതത്തിന്നായി പിന്നെ തേജസ്സ് അന്തരാത്മാവിൽ അടക്കി. വിശ്വപൂജിതനായ ഭഗവാൻ അഗ്നിയെ സംഹരിച്ച് പ്രവൃത്തത്തേയും നിവൃത്തത്തേയും അരുൾചെയ്തു. ആ രോഷജമായ അഗ്നിയെ ദേവൻ സംഹരിക്കുന്ന സമയത്ത് വിശ്വഗോക്കളിൽ മഹാത്മാവിന്ന് ഒരു അംഗനയുണ്ടായി. അവൾ കരിഞ്ചുവപ്പുമഞ്ഞനിറത്തിലാണ്. രക്തജിഹ്വാസ്യയാണ്. രക്തദൃഷ്ടിയാണ്. തപ്തമായ കുണ്ഡലം ചാർത്തിയിട്ടുണ്ട്. തപ്തമായ ഭൂഷണങ്ങളണിഞ്ഞിട്ടുണ്ട്. ഇന്ദ്രിയങ്ങളിൽനിന്നു ജനിച്ച് തെക്കൻദിക്കിൽ അവൾ നിന്നു. ആ വിശേശ ചിരിച്ചുകൊണ്ട് വാനോരെ നോക്കി. ഉടനെ വിശ്വസൃഷ്ടിസംഹാരകർത്താവായ ദേവൻ 'മൃത്യോ' എന്നു വിളിച്ച് ഇപ്രകാരം പറഞ്ഞു: 'നീ വിശ്വത്തെ സംഹരിക്കുക! സംഹാരം കരുതിക്കൊണ്ടിരിക്കുന്ന എന്റെ രോഷത്തിൽനിന്നാണ് നീ ജനിച്ചത്. അതുകൊണ്ട് നീ പോയി മൂഢന്മാരും പണ്ഡിതന്മാരും ഉൾപ്പെടെയുള്ള ലോകത്തെ സംഹരിച്ചാലും. എന്റെ ഈ കല്പന നീ നടപ്പാക്കുക. അതുകൊണ്ട് നിനക്കു ശുഭമേ വരൂ!' എന്ന് അവൻ പറഞ്ഞപ്പോൾ മൃത്യു എന്ന പങ്കജാക്ഷി, ഏറ്റവും അബലയായ അവൾ, ധ്യാനിച്ച് മൃദുലസ്വരത്തിൽ കരഞ്ഞു. ആ കണ്ണുനീർ താനേ പിതാമഹൻ കൈക്കൊണ്ട്, സർവ്വലോകഹിതത്തിന്നായി അവൾക്ക് ആശ്വാസം നല്കി."

**54. മൃത്യുപ്രജാപതിസംവാദം** – നാരദൻ പറഞ്ഞു: "തന്നിൽ ദുഃഖം ഒതുക്കി ആ തന്വി, ഉലഞ്ഞ ലതപോലെ പാദത്തിൽ വണങ്ങി ഇപ്രകാരം പറഞ്ഞു."

മൃത്യു പറഞ്ഞു: "ഭവാൻ സൃഷ്ടിച്ച ഈ നാരി ക്രൂരമായ ഈ തൊഴിൽ അഹിതമാണെന്നറിഞ്ഞിട്ടും ഹേ വാഗ്മിൻ,

എങ്ങനെ ചെയ്യും? അധർമ്മത്തിൽ എനിക്കു ഭയമുണ്ട്. പ്രഭോ, അങ്ങു പ്രസാദിച്ചാലും! ഇഷ്ടപുത്രന്മാർ, വയസ്യന്മാർ, പിതാക്കന്മാർ, സോദരന്മാർ, വല്ലഭന്മാർ ഇവരെയൊക്കെ കൊല്ലുന്നതുകൊണ്ടുള്ള ശാപത്തെ ഹേ ദേവാ, ഞാൻ ഭയപ്പെടുന്നു. പാവപ്പെട്ട് കരയുന്നവരുടെ കണ്ണുനീർ പതിക്കുകയില്ലേ? അതിൽ ഭയപ്പെടുന്ന ഞാൻ ഭവാനെ ശരണംപ്രാപിക്കുന്നു. അല്ലയോ നരോത്തമാ! ഞാൻ യമന്റെ ഭവനത്തിൽ പോകുന്നില്ല. ഹേ വരദാ, ഞാൻ അങ്ങയെ പ്രസാദിപ്പിക്കാം. ഞാൻ അങ്ങയുടെ പാദത്തിൽ ശിരസ്സു കുനിക്കുന്നു. കൈകൂപ്പുന്നു. അല്ലയോ പിതാമഹാ, ഞാൻ ഈ ഒരു കാര്യം അങ്ങയിൽനിന്ന് ഇച്ഛിക്കുന്നു. അങ്ങയുടെ പ്രസാദംപോലെ ഞാൻ തപസ്സുചെയ്യുവാൻ ഉദ്ദേശിക്കുന്നു. ഹേ ദേവാ, ഈ വരം ഭവാൻ എനിക്കു തന്നാലും! അങ്ങയുടെ ചൊല്ലുകേട്ട് ഞാൻ ഇതാ ഉത്തമമായ ധേനുകാശ്രമത്തിലേക്കു പോകുന്നു. അവിടെപ്പോയി അങ്ങയുടെ പൂജയ്ക്കായി ഞാൻ തീവ്രമായ തപസ്സുചെയ്യുന്നുണ്ട്. പ്രഭോ, പ്രാണികൾക്കുള്ള ഇഷ്ടപ്രാണങ്ങളെ അവ കരയുന്ന സമയത്തു നശിപ്പിക്കുക എന്നതു പ്രയാസമാണ്. പ്രഭോ! ഭവാൻ എന്നെ പാപത്തിൽനിന്നു രക്ഷിച്ചാലും!"

ബ്രഹ്മാവു പറഞ്ഞു: "മൃത്യോ, ഞാൻ നിന്നെ എന്തിനാണ് സങ്കല്പിച്ചിരിക്കുന്നതെന്നറിയാമോ? പ്രജാസംഹാരത്തിന്ന് നീ ഹേതുവാണ്. അതിന്നുവേണ്ടിയാണ് നിന്നെ സൃഷ്ടിച്ചത്. അതുകൊണ്ട് നീ പ്രജകളെ സംഹരിക്കുക. അതിൽ ലേശവും സംശയിക്കേണ്ടതില്ല. ഇത് അങ്ങനെയേ വന്നുകൂടൂ. മറ്റുവിധത്തിലാവുകയില്ല. പാരിൽ ഒരിക്കലും നീ നിന്ദിതയാവുകയില്ല. എന്റെ വാക്കിനെ നീ അനുസരിച്ചു ചെയ്തുകൊള്ളുക."

നാരദൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ഹൃദയപ്രസാദത്തോടെ ഭഗവാൻ മുനി സംഹാരത്തിന്ന് ഒരുങ്ങാതെ പ്രജാഹിതം ചിന്തിച്ച് അടങ്ങി. ആത്മപ്രസാദംചെയ്തു ലോകത്തെ നോക്കി മന്ദഹസിച്ചു. അവന്റെ അവലോകനത്താൽ നാട്ടുകാർക്ക് അപമൃത്യു ഒഴിഞ്ഞു. അപരാജിതനായ ദേവൻ കോപം കൈവിട്ടതിന്നുശേഷം ആ ധീമാന്റെ സമീപത്തിൽനിന്നു കന്യക പോയി. പ്രജാസംഹാരം ഏറ്റു പറഞ്ഞു. പിൻവാങ്ങിയ അവൾ, ത്വരയോടുകൂടി ധേനുകതപോവനത്തിൽ ചെന്നു. അവിടെ അവൾ തീവ്രതമായ തപസ്സുചെയ്തു. ഒറ്റക്കാലിൽനിന്ന് പതിനാറു പത്മം വർഷങ്ങൾ തപസ്സുചെയ്തു. പിന്നെ അഞ്ചു സംവത്സരവും കൃപയോടുകൂടി, പ്രജാരക്ഷ നിനച്ച് പ്രജേന്ദ്രിയാർത്ഥങ്ങളിൽനിന്ന് ഇന്ദ്രിയങ്ങളെ ഒഴിച്ചുനിർത്തി. ഒറ്റക്കാലിന്മേൽനിന്ന് ഏഴു പുണ്യാരണ്യങ്ങളിലും പതിന്നാലു പത്മസംവത്സരങ്ങൾ തപസ്സുചെയ്തു. പിന്നെ നൂറു പത്മങ്ങൾ മൃഗങ്ങളോടുകൂടി ചുറ്റിനടന്നു. പുണ്യശീതാംബുവുള്ള നന്ദയിൽച്ചെന്ന് പിന്നേയും എണ്ണായിരം വർഷം വെള്ളത്തിൽ നിന്നു തപസ്സുചെയ്തു. പലമാതിരി തപസ്സുചെയ്തു ദേഹത്തെ ശോഷിപ്പിച്ചു. പിന്നെ ഗംഗയിലും മഹാമേരുപർവ്വതത്തിലും ചെന്ന് പ്രാണായാമംചെയ്ത് പാറപോലെ നിന്നു. പണ്ട് ദേവന്മാർ തപസ്സുചെയ്ത ഹിമാദ്രിയിലും ചെന്ന് നിഖർവ്വം സംവത്സരം അംഗുഷ്ഠത്തിലും നിന്നു തപസ്സുചെയ്തു. ഗോകർണ്ണം, പുഷ്കരം, നൈമിഷം, മലയാദ്രി ഇവയിലും ചെന്ന് ദേഹം ശോഷിക്കുമാറ് തപസ്സുചെയ്ത്, വ്രതങ്ങൾ അനുഷ്ഠിച്ചു. അനന്യ ദൈവമായി ബ്രഹ്മദേവനിൽ ഭക്തിയോടെ നിന്ന് പിതാമഹനെ സന്തോഷിപ്പിച്ചു.

അവളോടു തനിയെ ചെന്ന് ലോകപ്രഭവനായ അവ്യയൻ അവളിൽ പ്രീതനായി സൗമ്യമായി പറഞ്ഞു: 'ഹേ മൃത്യോ, നീ എന്തിനാണ് ഇങ്ങനെ കഠിനമായി തപസ്സുചെയ്യുന്നത്?' മൃത്യു പറഞ്ഞു: 'സ്വസ്ഥരായി ജീവിക്കുന്ന ലോകരെ ഞാൻ കൊല്ലുകയില്ല. ഭവാനിൽനിന്ന് ഈയൊരു വരമാണ് ഞാനാഗ്രഹിക്കുന്നത്. പ്രഭോ, സർവ്വലോകേശ്വരാ! അതിന്ന് എന്നെ അനുഗ്രഹിച്ചാലും! അധർമ്മത്തിൽ എനിക്ക് വളരെ ഭയമുണ്ട്. അതുകൊണ്ടാണ് ഞാൻ ഈ തപസ്സുചെയ്യുന്നത്. ഭീതയായ എനിക്ക് അവ്യയമായ വരം നല്കിയാലും. ആർത്തയായി കുറ്റമൊന്നും ചെയ്യാത്തവളായ ഈ പെണ്ണ് യാചിക്കുന്നു. അങ്ങയല്ലാതെ മറ്റാരും എനിക്കു ശരണമില്ല.' അവളോട് ഭൂതഭവ്യഭാവീശ്വരനായ വിഭു പറഞ്ഞു. 'അധർമ്മമില്ലാത്ത മൃത്യോ! നീ പ്രജകളെ സംഹരിക്കുകയാണെങ്കിലും, ഭദ്രേ, ഞാൻ പറയുകയാണെങ്കിൽ ഒന്നും വെറുതെയായി വരികയില്ലെന്നു ധരിക്കുക. ശുഭേ, നീ ചതുർവ്വിധമായ പ്രജകളെ സംഹരിക്കുക. നിനക്ക് അതുകൊണ്ട് ശാശ്വതമായ ധർമ്മം എന്നും ഉണ്ടാകുമെന്ന് ധരിക്കുക. ലോകേശ്വരനായ യമനും, നിന്നെ വ്യാധിജാലങ്ങളും തുണയ്ക്കും. ഞാനും ദേവന്മാരും നിനക്കു വരം നല്കാം. പാപംകൂടാതെ രജസ്സേറ്റ നീ നല്ലപോലെ കീർത്തി സമ്പാദിക്കും.' ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞതുകേട്ട് രാജാവേ, അവൾ കൈകൂപ്പി. തലകുനിച്ചു നമസ്കരിച്ച് പ്രസാദിപ്പിച്ച് വീണ്ടും ഇപ്രകാരം പറഞ്ഞു: 'ഞാൻ അപ്രകാരം ചെയ്യാതെ ഒക്കുകയില്ലെങ്കിൽ ഞാൻ ഭവാന്റെ ആജ്ഞ ശിരസാവഹിക്കാം. എന്റെ വാക്ക് ഭവാൻ കേട്ടാലും. ലോഭം, ക്രോധം, ദ്രോഹം, ഈർഷ്യ, മോഹം ഇങ്ങനെ ദേഹികളുടെ ദേഹത്തെ പലതരത്തിൽ തരംതിരിക്കണം.'

ബ്രഹ്മാവു പറഞ്ഞു: "അപ്രകാരംതന്നെ വരും. മൃത്യോ നീ പ്രജാസംഹാരം നടത്തിയാലും. നിനക്ക് കൊലപാതകക്കുറ്റമോ, അധർമ്മമോ ബാധിക്കയില്ല. ഞാൻ നിന്നെ കുറ്റപ്പെടുത്തുകയില്ല, ശുഭേ! എന്റെ കൈയിൽവീണ നിന്റെ അശ്രുബിന്ദുക്കളെല്ലാം രോഗങ്ങളായിത്തീരട്ടെ. അവ പ്രാണികളുടെ ആത്മജ്ഞങ്ങളായിത്തീരും. അവ മരണം അടുത്ത ആ ജനങ്ങളെ കൊന്നുകളയും. അതുകൊണ്ടു നിനക്ക് അധർമ്മം ബാധിക്കയില്ല, ഭയം വേണ്ടാ. പ്രാണികൾമൂലം നിനക്ക് അധർമ്മം പറ്റുകയില്ല. നീ ധർമ്മമാണ്. നീ ധർമ്മം ഭരിക്കുന്നവളുമാണ്. നീ ധർമ്മ്യയാണ്. ധർമ്മത്തോടുകൂടിയ ധരിത്രിയുമാണ്. അതുകൊണ്ടു നീ പ്രാണികളെ ക്ഷയിപ്പിച്ചുകൊള്ളുക. കാമവും രോഷവും ഇവ രണ്ടുംവിട്ട് ജീവികളുടെ ജീവനെ നീ സംഹരിക്കുക. എന്നാൽ, അനന്തമായ ധർമ്മം നിനക്കുണ്ടാകും. പാപികളെയായാലും സംഹരിക്കുന്നതിൽ അധർമ്മമുണ്ടല്ലോ. അതുകൊണ്ട് നീ ആത്മാവിനെ ശുദ്ധമായി വെക്കുക. പാപംചെയ്താൽ ആത്മപാതം സംഭവിക്കും. അതുകൊണ്ട് കാമത്തേയും, രോഷത്തേയും വെടിഞ്ഞ് നീ ജീവജാലങ്ങളെ ഹനിക്കുക!

നാരദൻ പറഞ്ഞു: "മൃത്യുനാമത്താൽ ഭയപ്പെട്ട് ആ തന്വി ശാപത്തെ ഭയന്ന് അങ്ങനെയാകാമെന്നു പിതാമഹനോട് ഏറ്റു പറഞ്ഞു. പിന്നെ, അവൾ കാലേതന്നെ പ്രാണികളെ നശിപ്പിക്കുന്നതിൽ ഏർപ്പെട്ടു. കാമവും, ക്രോധവും, അവ രണ്ടും വിട്ട് സ്വധർമ്മം തുടർന്നു. അവർക്ക് അതുകൊണ്ട് മൃത്യു വ്യാധിജാലത്താൽ വന്നുകൂടി. വ്യാധി കൊണ്ട് ഉത്ഭവിച്ച അനേകം രോഗങ്ങൾ താപത്തെ ഉണ്ടാക്കിക്കൊണ്ടിരുന്നു. എല്ലാവരും അന്ത്യകാലത്ത് പ്രാണൻ വിടും. അതുകൊണ്ട് അതിനെപ്പറ്റി ദുഃഖിക്കുന്നതു നിഷ്ഫലമാണ്. വാനോരെല്ലാം ജീവികളാണ്. അവിടെ എത്തിയവർ ജീവൻ നല്കുന്നു. പിന്നെ, തിരിയെ പോരുന്നു. മർത്ത്യനായി പിറക്കുന്നു. ഭീമമായ വാതം, ഭീമമായ നാദം, മഹത്തായ ഓജസ്സിന്റെ ചേർച്ച അവയൊക്കെ ഭേദിച്ച് സർവ്വഗാമിയായ ജീവൻ പോകുന്നു. ആ വൃത്തിയും വൃത്തവുമൊന്നും അവനെ തടഞ്ഞുനിർത്തുകയില്ല. ഉഗ്രവും, അനന്തവുമായ തേജസ്സുള്ളവൻ എല്ലാം ഭേദിച്ചു ഗമിക്കുന്നു. വാനോരൊക്കെ മർത്ത്യസംജ്ഞാഢ്യരാണ്! രാജാവേ, തന്മൂലം പുത്രനെപ്പറ്റി മാഴ്കേണ്ടതില്ല. പുത്രൻ സ്വർഗ്ഗത്തെ പ്രാപിച്ചു പ്രീതിനേടുന്നു. രാജാവേ അവൻ നിത്യവും ശ്രേഷ്ഠമായ വീരലോകങ്ങൾനേടി ജീവിക്കുന്നു. ദുഃഖം നീക്കി പുണ്യവാന്മാരോടുകൂടി, ദേവാജ്ഞയാൽ പ്രജകൾക്കു കാലംവന്നാൽ നാശം ഭവിക്കുന്നു. മുറയ്ക്ക് പ്രജാപ്രാണസംഹാരകർത്രിയായ മൃത്യു അവളുടെ കർമ്മം നടത്തുന്നു. ആത്മാവിനെ കൊല്ലുന്നതു പ്രാണികൾ തന്നെയാണ്. ദണ്ഡെടുത്ത് മൃത്യുവല്ല കൊല്ലുന്നത്. ധീരന്മാർ മൃതരായവരെപ്പറ്റി, മരിച്ചതിനെപ്പറ്റി ദുഃഖിക്കുകയില്ല. ഇവ വിരിഞ്ചൻവെച്ച തീർപ്പാണെന്നറിയുന്ന ജ്ഞാനികൾ ദുഃഖിക്കുകയില്ല.

ഇപ്രകാരം ദൈവം ചെയ്ത സൃഷ്ടി കണ്ട് ഭവാൻ ദുഃഖം കളയുക. പുത്രനെപ്പറ്റി ഓർത്ത് ദുഃഖിക്കാതിരിക്കുക."

വ്യാസൻ പറഞ്ഞു: "ഇപ്രകാരം നാരദൻ പറഞ്ഞ നല്ല അർത്ഥവത്തായ മൊഴികേട്ട് അകമ്പനരാജാവ് ഇഷ്ടത്തോടെ നാരദനോടു പറഞ്ഞു: 'മുനീശ്വരാ! എന്റെ ശോകം തീർന്നു. ഞാൻ പ്രീതനായിരിക്കുന്നു ഭഗവാനേ! അങ്ങു പറഞ്ഞ കഥകേട്ട് ഞാൻ കൃതാർത്ഥനായി. ഞാൻ അങ്ങയെ നമസ്കരിക്കുന്നു. ഇപ്രകാരം രാജാവു പറഞ്ഞപ്പോൾ മുനിസത്തമനായ നാരദൻ, അമിതാത്മാവായ ദേവർഷി ഉടനെ നന്ദനോദ്യാനത്തിലേക്കു പോയി.'

എന്നും ഈ ഇതിഹാസത്തെ കേൾക്കുകയും കേൾപ്പിക്കുകയും ചെയ്യുന്നത് പുണ്യമാണ്, യശസ്കരമാണ്, സ്വർഗ്ഗ്യമാണ്. എന്നു തന്നെയല്ല, ആയുഷ്കരവുമാണ്. ഇപ്രകാരം അർത്ഥവത്തായ ഈ വാക്കു കേട്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ ക്ഷത്രധർമ്മം അറിഞ്ഞ് ശൂരന്റെ സൽഗതി കണ്ട് 'മഹാവീര്യനും മഹാബലനും മഹാരഥനുമായ ഫാൽഗുനി വില്ലാളിവീരന്മാരുടെ നടുവിൽ ശത്രുക്കളെ സംഹരിച്ച്, പടവെട്ടുന്ന പടുവില്ലാളിവീരന്മാരോട് പോരാടി പോരിൽ ആ മഹാരഥന്മാരുടെ ശരം, വാൾ, വേൽ, ഗദ എന്നീ ആയുധങ്ങളേറ്റ് നേരെ മരിച്ചു. വിരജസ്സായ സോമാംശംകൊണ്ടു ജനിച്ച ആ കുമാരൻ, ആ ചന്ദ്രാംശത്തിൽത്തന്നെ പോയി ലയിച്ചു!' എന്നു പറഞ്ഞു. അതുകൊണ്ട് ധൈര്യം മനസ്സിൽ കരുതി സഹോദരന്മാരോടുകൂടി രാജാവ് പ്രമാദംകൂടാതെ ശൗര്യത്തോടും ചുണയോടുംകൂടി പോരിന്ന് സന്നദ്ധനായി."

**55. ഷോഡശരാജകീയം – 1. മരുത്തൻ –** സഞ്ജയൻ പറഞ്ഞു: "മൃത്യുവിന്റെ ജന്മവും, അവളുടെ നിരുപമമായ കർമ്മവും കേട്ട് ധർമ്മരാജാവ് പ്രസാദത്തോടെ പിന്നെയും പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ഇന്ദ്രപ്രതിമവിക്രമന്മാരും, പുണ്യകർമ്മാക്കളുമായ ഗുരുജനങ്ങളുടേയും, രാജർഷികളുടേയും, അനർഘന്മാരായ പുരാണരാജർഷികളുടേയും ചരിതങ്ങളാൽ, സത്യസന്ധരായ അവരുടെ കർമ്മങ്ങളാൽ, എനിക്കു മനസ്സിന്ന് ആശ്വാസം വളർത്തുമാറ് അങ്ങു വീണ്ടും സത്യവാക്കുകളാൽ സന്തോഷിപ്പിച്ചാലും. ഏതേതു യോഗ്യന്മാരായ രാജർഷിമാർ എന്തെല്ലാം ദാനങ്ങൾ ചെയ്തു സുകൃതികളായി എന്നു പറഞ്ഞാലും."

വ്യാസൻ പറഞ്ഞു: "പണ്ട് ശ്വിത്യരാജാവിന്ന് പുത്രനായി സൃഞ്ജയൻ എന്ന ഒരു രാജാവുണ്ടായിരുന്നു. അവന്റെ തോഴന്മാരായിരുന്നു മുനിമാരായ നാരദനും പർവ്വതനും. ഒരിക്കൽ അവർ അവനെ കാണുവാൻ രാജഗൃഹത്തിൽച്ചെന്നു. മുറയ്ക്ക് അവർ സൽക്കാരമേറ്റ് സുഖമായി വസിച്ചു. അവർ അങ്ങനെ സുഖമായി വസിക്കുന്ന സന്ദർഭത്തിൽ സൃഞ്ജയന്റെ കന്യകയായ മനോഹരി പുഞ്ചിരിയോടെ അവിടെയെത്തി. രാജാവ് അവളെ അഭിവാദ്യംചെയ്ത് അഭിനന്ദിച്ചു. അവൾക്ക് ആരോഗ്യസൗഭാഗ്യങ്ങൾ ആശംസിച്ചു.

അവളെക്കണ്ട് പർവ്വതൻ പുഞ്ചിരിയോടെ പറഞ്ഞു: 'ലക്ഷണങ്ങൾ തികഞ്ഞ ഈ ചഞ്ചലാപാംഗി ആരുടെ പുത്രിയാണ്? ആദിത്യന്റെ പ്രഭയാണോ? ഇവൾ ദീപത്തിന്റെ ശിഖപോലെ ശോഭിക്കുന്നുവല്ലോ?' ഇപ്രകാരം രാജർഷി പറഞ്ഞപ്പോൾ അവനോട് രാജാവു പറഞ്ഞു: 'ഭഗവാനേ, ഇവൾ എന്റെ കന്യകയാണ്. വരനെ കാംക്ഷിക്കുന്നവളാണ്. ഞാൻ വരനെ ഉണ്ടാക്കുന്നതിലേക്ക് ആഗ്രഹിച്ചുകൊണ്ടാണ് അവളുടെ ഇപ്പോഴത്തെ നില'. രാജാവ് പറഞ്ഞതു കേട്ടയുടനെ നാരദൻ പറഞ്ഞു: 'രാജാവേ, അങ്ങനെയാണെങ്കിൽ ഭവാൻ എനിക്ക് ഇവളെ ഭാര്യയായി നല്കിയാലും! ശ്രേയസ്സ് ഭവാൻ ചിന്തിക്കുന്നുണ്ടെങ്കിൽ അങ്ങനെ ചെയ്യൂ!' സൃഞ്ജയന്ന് വളരെ സന്തോഷമായി. ദേവർഷിയെ ജാമാതാവായി ലഭിക്കുന്നതിലുള്ള ഹർഷത്തോടെ രാജാവ് 'തരാം' എന്നു മറുപടി പറഞ്ഞു. ഇതു കേട്ട് ക്രോധത്തോടെ പർവ്വതൻ നാരദനോടു പറഞ്ഞു: 'ഞാൻ മനസ്സാൽ വരിച്ച ഒരുവളെ ഭവാൻ വരിച്ചതുകൊണ്ട് ഇനി യഥേഷ്ടം ഭവാന് സ്വർഗ്ഗത്തിൽപ്പോകുവാൻ കഴിയാതാകട്ടെ.' ഇപ്രകാരം പർവ്വതൻ പറഞ്ഞപ്പോൾ നാരദൻ അതിന്ന് അവനോട് ഇങ്ങനെ മറുപടി പറഞ്ഞു: 'മനസ്സ്, വാക്ക്, ബുദ്ധി, സല്ലാപം, ഉദകത്തോടുകൂടിയുള്ള ദാനം, പാണിപീഡനം, മന്ത്രോച്ചാരണം ഇവയൊക്കെയാണ് പ്രസിദ്ധമായ വരണത്തിന്റെ ലക്ഷണം. വിവാഹത്തിന്റെ നിഷ്ഠ അതാണ്. പിന്നെ സാപ്തപദിയും വേണം. അതായത്, ഏഴടി ഒന്നിച്ചു നടക്കുക, ഏഴു വാക്ക് തമ്മിൽപ്പറയുക എന്ന ചടങ്ങും ബ്രാഹ്മണവിവാഹകർമ്മത്തിൽ പ്രസിദ്ധമാണ്. ഈവക ചടങ്ങുകളൊന്നും നടക്കാതെ 'ഞാൻ മനസ്സിൽ വരിച്ചു' എന്നു മാത്രം പറഞ്ഞ് എന്നെ കുറ്റപ്പെടുത്തുകയാൽ നീയും എന്നോടുകൂടെ സ്വർഗ്ഗത്തിലേക്കു പോകുവാൻ കഴിയാത്തവനാകട്ടെ!' കുടുങ്ങി രണ്ടുപേരും വട്ടത്തിലായി. ഇങ്ങനെ അവർ പരസ്പരം ശപിച്ച് ആ മുനീശ്വരന്മാർ ഇരുന്നു (എത്രനാൾ അങ്ങനെ ഇരുന്നു എന്ന് വ്യാസൻ പറഞ്ഞിട്ടില്ല).

പിന്നീട് ഒരിക്കൽ വിപ്രന്മാരെ ആ രാജാവ് വരുത്തി. പാദ്യം, വസ്ത്രം, അശനം എന്നിവയാൽ ഒരു പുത്രലാഭത്തിന്നായി അനുഗ്രഹം ലഭിക്കുവാൻ, ശുചിയായി സൽക്കാരം നടത്തി. അങ്ങനെ ആ സൽക്കാരത്തിൽ ബ്രാഹ്മണോത്തമന്മാർ സന്തുഷ്ടരായി. തപസ്സ്, സ്വാദ്ധ്യായം ഇവയുള്ള വേദവേദാംഗപാരഗരായ ആ ബ്രാഹ്മണർ നാരദനോടു പറഞ്ഞു: 'ഈ രാജാവിന്ന് ഒരു പുത്രനുണ്ടാകുവാൻ അങ്ങു വരം നല്കിയാലും.' അങ്ങനെയാകാമെന്ന് നാരദൻ വിപ്രരോട് ഏറ്റു പറഞ്ഞതിന്നുശേഷം, രാജാവിനോട് ആ മഹർഷി പറഞ്ഞു: 'രാജാവേ, ഭാവാനിൽ സന്തോഷിച്ച് ബ്രാഹ്മണർ പുത്രാർത്ഥമായി എന്നോടഭ്യർത്ഥിക്കുന്നു. ഭവാൻ എന്നിൽനിന്ന് വരം വരിക്കുക. ഭവാൻ ഇച്ഛിക്കുന്നവിധം ഒരു പുത്രനെ ഞാൻ നല്കാം' ഇതുകേട്ട് രാജാവ് മഹർഷിയെ കൂപ്പി ഗുണവാനായ പുത്രനെ വരിച്ചു. യശസ്വിയും, കീർത്തിമാനും, തേജസ്വിയും, അരിഘാതിയുമായ പുത്രനെ വരിച്ചു. അവന്റെ മലമൂത്രങ്ങളൊക്കെ സ്വർണ്ണമാകും. വിയർപ്പ്, കഫം എന്നിവയും സ്വർണ്ണംതന്നെ. 'സുവർണ്ണഷ്ഠീവി' (സ്വർണ്ണം തുപ്പുന്നവൻ) എന്ന പേരും അവന്നു ലഭിച്ചു.

വരപ്രസാദംകൊണ്ട് അവന്നു ധനം വളരെയുണ്ടായി. രാജാവ് തനിക്കു വേണ്ടതൊക്കെ സുവർണ്ണമയമാക്കി. ഗൃഹങ്ങൾ, കോട്ട, ദുർഗ്ഗങ്ങൾ, ഭൂസുരായതനങ്ങൾ, ശയ്യാസനങ്ങൾ, യാനങ്ങൾ, താലം, പിഠരപ്പാത്രം (മൂടിപ്പാത്രം) എല്ലാം സ്വർണ്ണമയംതന്നെ. ആ രാജാവിന്റെ ഗൃഹവും, പുറംകോപ്പുകളും, സകല ഉപകരണങ്ങളുമെല്ലാം യഥാകാലം പൊന്മയമായി വർദ്ധിച്ചു. കള്ളന്മാർ അവനെപ്പറ്റി കേട്ടും കണ്ടും അവർ സംഘടിച്ച്, ആ രാജാവിൽ, ഒരു ഘോരപ്രവൃത്തി ചെയ്യുവാൻ ഒരുങ്ങി. ചിലർ പറഞ്ഞു, ഉടനെ രാജാവിന്റെ മകനെ പിടികൂടണമെന്ന്. ഇവൻ പൊന്നു വിളയിക്കുന്നവനാണ്. വേലയൊക്കെ അവന്റെമേലാണ് ചെയ്യേണ്ടതെന്ന്. ലോഭികളായ കള്ളന്മാർ ഒരു ദിവസം രാജധാനിയിൽച്ചെന്ന് സുവർണ്ണഷ്ഠീവിയായ രാജപുത്രനെ തട്ടിക്കൊണ്ടുപോയി. മൂഢബുദ്ധികളായ കള്ളന്മാർ അവനെ കാട്ടിൽ കൊണ്ടുപോയി കൊന്ന് അറുത്തുനോക്കി. ഒരിടത്തും സ്വർണ്ണം കണ്ടില്ല. അവൻ ചത്തപ്പോൾ വരദാനംകൊണ്ടുള്ള ധനവും തീർന്നു. ബുദ്ധികെട്ട കള്ളന്മാർ പിന്നെ തമ്മിൽതമ്മിൽ കൊലചെയ്തു. പരസ്പരം കൊന്ന് അങ്ങനെ ബാലന്റെയും കഥകഴിച്ചു. ആ പാപികൾ അസംഭാവ്യമായ ഘോരനരകത്തെ പ്രാപിച്ചു.

വരലബ്ധികൊണ്ടു സിദ്ധിച്ച പുത്രനെ കൊന്നതുകണ്ട്, രാജാവ് പലതും പറഞ്ഞ് കരുണമായി വിലപിക്കുവാൻ തുടങ്ങി. പുത്രശോകാർത്തനായി രാജാവു വിലപിക്കുന്നതുകേട്ട് രാജാവിന്റെ സമീപത്തു നാരദമഹർഷി എത്തി. മനസ്സുകെട്ട് ഇണ്ടൽപൂണ്ട് രാജാവു വിലപിക്കുന്നതുകേട്ടു. നാരദൻ സൃഞ്ജയനോടു പറഞ്ഞവാക്കുകൾ ഹേ യുധിഷ്ഠിരാ, ഭവാൻ കേൾക്കൂ! 'കാമത്തിൽ തൃപ്തിവരാതെ ഹേ സൃഞ്ജയാ! ഭവാൻ മരിക്കും. ബ്രഹ്മവാദികളായ ഞങ്ങൾ ഗൃഹത്തിൽ പാർത്തിരുന്ന ആവിക്ഷിതനായ മരുത്തനും മരിച്ചു എന്നാണ് സൃഞ്ജയാ, കേൾക്കുന്നത്. ഗുരുജനങ്ങളുടെ തിരക്കുകളോടുകൂടി സംവർത്തൻ യാഗം ചെയ്യിച്ച മഹാനായിരുന്നു മരുത്തൻ. ആ രാജർഷിക്ക് പ്രഭുവായ

ഭഗവാൻ ധാരാളം ധനം യജ്ഞത്തിൽ പ്രസാദിച്ചു നല്കി. പൊന്മയമായ ഹിമവൽപാദം നല്കി. യജ്ഞാന്തത്തിൽ അവന്റെ സമീപത്ത് ഇന്ദ്രൻ മുതലായ ദേവന്മാരും, ബൃഹസ്പതി തുടങ്ങിയവരും, വിശ്വസൃക്കുകളായ ദേവന്മാരും ഇരുന്നു. യജ്ഞശാലിക്കു വേണ്ടതൊക്കെയും സ്വർണ്ണംതന്നെയായിരുന്നു. അവൻ മനസ്സിൽ വിചാരിച്ചാൽ മതി ഉടനെ ശുദ്ധമായ അന്നം എത്തുകയായി. അഷ്ടിപ്രിയന്മാരായ ബ്രാഹ്മണർ, മൃഷ്ടാന്നം ഭുജിച്ചു. പാല്, നെയ്യ്, തയിർ, തേൻ, നല്ല ഭക്ഷ്യങ്ങളും, ഭോജ്യങ്ങളും ഭുജിച്ചു. ഇഷ്ടംപോലെ അവന്റെ സമീപത്തെത്തുന്ന വേദബ്രാഹ്മണർക്കെല്ലാം വസ്ത്രങ്ങളും, ആഭരണജാലങ്ങളും നല്കി. മരുത്തന്റെ ഗൃഹത്തിലെ വിളമ്പുകാർ മരുത്തുക്കളായിരുന്നു. ആവിക്ഷിജനൃപർഷിക്ക് സദസ്യന്മാർ ദേവകളായിരുന്നു. വീര്യവാനായ ആ രാജേന്ദ്രന്ന് യഥാകാലമുള്ള വർഷംകൊണ്ട് സസ്യസഞ്ചയത്തെ ദേവന്മാർ പുഷ്ടിപ്പെടുത്തി. രാജാവിന്റെ ഹവിസ്സുണ്ട് തൃപ്തരായവരാണല്ലോ ദേവകൾ. അന്ന് ഋഷിമാർക്കും, പിതൃക്കൾക്കും, സുരന്മാർക്കും തൃപ്തിയുണ്ടായി, സുഖവുമുണ്ടായി. ബ്രഹ്മചര്യം, ശ്രുതി, മഖം, സർവ്വദാനം ഇവകൊണ്ട് മെത്ത, പീഠങ്ങൾ, യാനങ്ങൾ, ദുസ്ത്യജമായ സ്വർണ്ണരാശി ഇവയൊക്കെ ബ്രാഹ്മണർക്ക് ഇഷ്ടംപോലെ നല്കി. പ്രജകളുടെ സകല ദുഃഖവും തീർത്തു. ശക്രന്റെ അനുഗ്രഹം സമ്പാദിച്ച് ശ്രദ്ധയോടുകൂടിയ അവൻ, പുണ്യകരമായ അക്ഷയലോകങ്ങൾ നേടി. നാട്ടുകാർ, രാജാക്കന്മാർ, മക്കൾ, ഭാര്യ, ബന്ധുക്കൾ ഇവരോടൊക്കെ ചേർന്ന് യുവത്വത്തോടെ ആയിരം വർഷം ഭരിച്ചു. ഹേ, സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. എന്നിട്ട് അവനും ചത്തു സൃഞ്ജയാ! നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു അവൻ. മരിച്ച പുത്രനെപ്പറ്റി എന്തിന്നു മാഴ്കുന്നു? യാഗം ചെയ്യാത്തവനും, ദാനം ചെയ്യാത്തവനുമായ പുത്രനെപ്പറ്റി അയ്യോ! ശൈബ്യാ, മോനേ, നീ മരിച്ചുപോയല്ലോ! എന്നു പറഞ്ഞ് വിലപിക്കരുത്.”

**56. ഷോഡശരാജകീയം – 2. സുഹോത്രൻ** – നാരദൻ തുടർന്നു: “എടോ സൃഞ്ജയാ! സുഹോത്രൻ എന്ന രാജാവും മരിച്ചു എന്നു കേൾക്കുന്നു. അവൻ വാനവർക്കുപോലും നേരെ നോക്കുവാൻ വയ്യാത്തവിധം അധൃഷ്യനായിരുന്നു. നാടുവാണ് ധർമ്മത്താൽ ഋത്വിക്കുകളിലും, ബ്രാഹ്മണരിലും, ഗുരുക്കളിലും ആത്മശ്രേയസ്സു ചോദിച്ച് അവരുടെ ചൊല്പടിക്കു രാജാവ് നിന്നു. പ്രജാപാലനം എന്നത് ധർമ്മം, ദാനം, ശത്രുജയം, മഖം എന്നതാണെന്നറിഞ്ഞു സുഹോത്രൻ ധനപ്രാപ്തി ധർമ്മമായിക്കരുതി. ധർമ്മത്താൽ ദേവാർച്ചന ചെയ്തു. ബലത്താൽ അരികളെ അമർത്തി. ജീവജാലങ്ങളെ സ്വഗുണങ്ങളാൽ രഞ്ജിപ്പിച്ചു. മ്ലേച്ഛന്മാരും, കാടന്മാരും വസിക്കുന്ന പ്രദേശമൊഴികെയുള്ള ഭൂമിയൊക്കെ അവൻ അടക്കി ഭരിച്ചു. പർജ്ജന്യം ആണ്ടുതോറും വർഷിച്ച്, പൊന്നു വിളയിച്ചത് അനുഭവിച്ചു. പുഴകളിൽപ്പോലും സ്വർണ്ണം ഒഴുകി. അക്കാലത്ത് എല്ലാം പൊന്മയമായി. മുതലകൾ, ഞണ്ട്, മത്സ്യങ്ങൾ ഇവയൊക്കെ വർദ്ധിച്ച് സ്വർണ്ണമലയായി. പലമാതിരി, ഇഷ്ടംപോലെ, മേഘം മഴ പൊഴിച്ചു. പൊന്മയമായ കുളങ്ങൾ വിസ്തൃതമായി പ്രശോഭിച്ചു. അസംഖ്യം മുണ്ടന്മാരും, കൂനന്മാരും, നക്രങ്ങളും, ആമകളും, മത്സ്യങ്ങളും, എല്ലാം സുവർണ്ണമയമായതായിക്കണ്ട് സർവ്വത്ര അത്ഭുതം പരന്നു. ആ രാജർഷി യജ്ഞംനടത്തുന്ന കാലത്ത്, കുരുജാംഗലഭൂമിയിൽ അസംഖ്യം സ്വർണ്ണം ബ്രാഹ്മണർക്കു ദാനംചെയ്തു. ആയിരം അശ്വമേധവും, നൂറ് രാജസൂയവും ഭൂരിദക്ഷിണമായ പുണ്യരാജയജ്ഞങ്ങളും ചെയ്തു. കാമ്യം, നൈമിത്തികം, നിത്യം എന്നീ മൂന്നുതരം യാഗത്തേയും ചെയ്ത് ഇഷ്ടഗതി നേടി. അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. അയജ്വാവും അദാതാവുമായ പുത്രനെപ്പറ്റി ഓർത്ത് അയ്യോ! ശൈബ്യാ, ശൈബ്യാ, മോനെ! നീ മരിച്ചല്ലോ എന്നു പറഞ്ഞു വിലപിക്കാതിരിക്കുക!”

**57. ഷോഡശരാജകീയം – 3. പൗരവൻ** – നാരദൻ പറഞ്ഞു: “വീരനായ പൗരവരാജാവും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! അവൻ അനേകസഹസ്രം ശ്വേതാശ്വങ്ങളെ അശ്വമേധത്തിൽ വിട്ടവനാണ്. അവന്റെ അശ്വമേധത്തിൽ നാലിടത്തുനിന്നും ശിക്ഷാക്ഷരവിധിജ്ഞന്മാരായ വളരെ പണ്ഡിതന്മാർ വന്നു. വേദവിദ്യാവ്രതസ്നാതരും, ഉദാരന്മാരും, അഴകുള്ളവരും, സുഭിക്ഷമായ വസ്ത്രവും, ഭവനവുമുള്ളവരും, നല്ല ശയ്യയും, നല്ല വാഹനവും ഉള്ളവരും വന്നുചേർന്നു. നടനം, നർത്തനം എന്നിവയറിയുന്ന ഗന്ധർവ്വന്മാരും വളരെയേറെ വന്നുചേർന്നു. നിത്യവും ഉത്സാഹത്തോടെ കളിച്ച് ആനന്ദിച്ചു. യജ്ഞംതോറും യഥാകാലം ദക്ഷിണ നല്കി. പൊന്നണിഞ്ഞ പെണ്ണുങ്ങളേയും, പതിനായിരം ആനകളേയും ദാനംചെയ്തു. പതാകയും ധ്വജവും ചേർന്ന പൊന്നണിഞ്ഞ രഥങ്ങളും, ആയിരമായിരം പൊന്നണിഞ്ഞ കന്യകകളേയും, ധുര്യയജ്ഞാശ്വവാഹങ്ങളേയും, ഗൃഹങ്ങൾ, നിലങ്ങൾ, പശുക്കൾ എന്നിവ നൂറുനൂറായിരവും, സ്വർണ്ണമലങ്കരിച്ചു യോഗ്യന്മാർക്കായി ദാനംചെയ്തു. ആയിരം ഗോക്കളേയും, അത്ര തന്നെ ഭൃത്യന്മാരേയും ദാനമായി നല്കി. ആ പഴങ്കഥയറിഞ്ഞ ജനങ്ങൾ അതിനെപ്പറ്റി ഇന്നും ഗാഥ പാടുന്നുണ്ട്.

വെള്ളിക്കുളമ്പും പൊൻകുളമ്പും ഉള്ള അനേകം പശുക്കൾ, ഓടുകൊണ്ടുണ്ടാക്കിയ പാൽപ്പാത്രം, ദാസികൾ, ദാസന്മാർ, കഴുതകൾ, ഒട്ടകങ്ങൾ, ആട്ടിൻകൂട്ടങ്ങൾ ഇവയൊക്കെ ദാനമായി നല്കി. പല രത്നങ്ങളും, പലേടത്തും ചോറിൻകുന്നുകളും, ഇവയൊക്കെ യജ്ഞം നടക്കുന്ന കാലത്ത് അവൻ ദാനം ചെയ്തു. യജിക്കുന്ന അംഗരാജാവിന്ന് സ്വധർമ്മപ്രകാരം നന്മയിൽ യജ്ഞങ്ങൾ ഗുണോത്തരങ്ങളായിത്തീർന്നു. എല്ലാവർക്കും കാമിതങ്ങൾ ദാനംചെയ്തു.

ഹേ സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായ അവനും മരിച്ചു. യാഗംചെയ്യാത്തവനും, ദാനംചെയ്യാത്തവനും ആയ മകനെപ്പറ്റിയാണോ നീ ദുഃഖിക്കുന്നത്. ശൈബ്യാ! മകനേ, നീ മരിച്ചുവല്ലോ എന്നു വിലപിച്ചിട്ട് എന്തുകാര്യം?”

**58. ഷോഡശരാജകീയം – 4. ശിബി** – നാരദൻ തുടർന്നു: “ഔശീനരനായ ശിബിരാജാവുപോലും മരിച്ചുപോയെന്നാണ് സൃഞ്ജയാ, ഞാൻ കേൾക്കുന്നത്? ഈ ഭൂഗോളമൊക്കെ തോലുപോലെ ചുറ്റും ചുറ്റിപ്പൊതിഞ്ഞവനാണ് ആ രാജാവ്. കുന്നും, തുരുത്തും, കടലും, കാടും, തേരുകൊണ്ടു ധ്വനി മുഴക്കിയവനാണ്. ശിബി, നിത്യം വൈരിമുഖ്യന്മാരെക്കൊന്ന അരിമർദ്ദനനാണ്. പല യജ്ഞവും ഭൂരിദക്ഷിണമായി ചെയ്തവനാണ് ആ രാജാവ്. അദ്ദേഹം വീര്യവാനും, ധീമാനും, വളരെ സമ്പത്ത് നേടിയവനുമാണ്. എല്ലാ മന്നവവീരന്മാർക്കും സമ്മതനാണ്. ഈ ലോകമൊക്കെ ജയിച്ച് അശ്വമേധം ചെയ്തവനുമാണ്. യാതൊരു തടസ്സവും കൂടാതെ നിഷ്കകോടി ഫലം നല്കിയവനാണ്. ഹസ്തി, അശ്വം, പശു, ധാന്യം, മൃഗങ്ങൾ, ഗോജാതികൾ ഇവയൊക്കെ നല്കി. ഇവയൊക്കെ കലർന്ന പലമട്ട് ഊഴി, ശിബി വിപ്രന്മാർക്കു ദാനംചെയ്തു. മഴത്തുള്ളികൾ എത്രയുണ്ടോ, ആകാശത്ത് നക്ഷത്രങ്ങൾ എത്രയുണ്ടോ, എത്ര മണൽത്തരികൾ ഗംഗയിലുണ്ടോ, മേരുവിൽ എത്ര പാറകളുണ്ടോ, കടലിൽ എത്ര രത്നങ്ങളുണ്ടോ, എത്ര ജീവജാലങ്ങളുണ്ടോ, അത്രയ്ക്ക് ഗോദാനം യജ്ഞത്തിൽ ശിബി ചെയ്തു. അവൻ ഭരിച്ച ഭാരത്തെ താങ്ങാൻ ശക്തനായി വിധി ഇന്നേവരെ മറ്റൊരു രാജാവിനേയും കണ്ടില്ല. ഉണ്ടാവുകയുമില്ല; ഇല്ലതാനും. അവൻ സർവ്വകാര്യവുമിയന്ന വലിയ യജ്ഞം ചെയ്തു. യൂപാസനഗൃഹം സ്വർണ്ണമായി, കമാനവും കോട്ടയും സ്വർണ്ണംതന്നെയായി. ശുദ്ധവും ആസ്വാദ്യവുമായ അന്നമുള്ളതും, അസംഖ്യം വിപ്രന്മാരുള്ളതും നാനാഭക്ഷ്യങ്ങളും, പ്രിയഭാഷണങ്ങളും ചേർന്നതും, കയങ്ങളായ നദികളായി പാലും നെയ്യും തൈരും ഒഴുകുന്നതും, കുന്നുകളായി ചോറുകൾ കൂട്ടിയതും ആയിരുന്നു യജ്ഞത്തിലെ ഒരുക്കുപുരകൾ. ‘ലോകരേ, രസമായി കുടിച്ചാലും, കുളിച്ചാലും, ഉണ്ടാലും,’ എന്നു വിളിച്ചുപറഞ്ഞിരുന്നു, ആ യജ്ഞകവാടങ്ങൾ.

അവന്റെ പുണ്യകർമ്മത്താൽ ഹരൻ തുഷ്ടനായി വരം നല്കി. അനന്തമായ വിത്തം നല്കി. അപ്പോൾ ശ്രദ്ധ, കീർത്തി, ക്രിയ മുതലായവ സർവ്വഭൂതങ്ങൾക്കും പ്രിയം നേടുന്നവിധമൊക്കെയും ഉത്തമമായി.

ഈ അഭീഷ്ടവരം നേടിയ ശിബിയും സ്വർഗ്ഗംപ്രാപിച്ചു. ഹേ സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്ന അവനും മരിച്ചില്ലേ? നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു അവൻ. മരിച്ച പുത്രനെപ്പറ്റി എന്തിന്നു മാഴ്കുന്നു? അയജ്വാവും അദാതാവുമായ പുത്രനെപ്പറ്റി 'ശൈബ്യാ, മോനേ നീ മരിച്ചുവല്ലോ' എന്നു പറഞ്ഞു വിലപിച്ചിട്ടെന്തുകാര്യം?"

**59. ഷോഡശരാജകീയം – 5. ശ്രീരാമൻ** – നാരദൻ തുടർന്നു: "ദാശരഥിയായ ശ്രീരാമൻ മൃതനായെന്നു സൃഞ്ജയാ, ഞാൻ കേൾക്കുന്നു. മക്കൾക്ക് അച്ഛൻ എന്നമാതിരി, പ്രജകൾക്കു മോദം വളർത്തിയവനാണ് ശ്രീരാമൻ. തേജസ്വിയായ അവന്റെ ഗുണഗണങ്ങൾ അനന്തമാണ്. പതിന്നാലുവർഷം അച്ഛന്റെ കല്പനപ്രകാരം അദ്ദേഹം, കാട്ടിൽ ഭാര്യയോടൊപ്പം ആ ലക്ഷ്മണാഗ്രജൻ, പാർത്തു. ആ നരർഷഭൻ താപസന്മാരെ രക്ഷിക്കുവാൻവേണ്ടി ജനസ്ഥാനത്ത് പതിന്നാലായിരം രാക്ഷസന്മാരെ കൊന്നു.

അവൻ അവിടെ പാർക്കുന്ന കാലത്ത് രാവണരാക്ഷസൻ അനുജനോടുകൂടി രാമനെ മോഹിപ്പിച്ച് ഭാര്യയായ സീതയെ കട്ടുകൊണ്ടുപോയി. പരന്മാർക്ക് അജയ്യനായ ആ അപരാധിയായ രാക്ഷസേന്ദ്രനെ, പോരിൽ പണ്ട് രുദ്രൻ അന്ധകനെയെന്നവിധം കൊന്നു. ദേവബ്രഹ്മദ്വേഷിയും, ദേവാസുരന്മാർക്കും. അവദ്ധ്യനുമായ പൗലസ്ത്യനെ കൂട്ടത്തോടെ പോരിൽ ആ മഹാഭുജൻ സംഹരിച്ചു. ദേവലോകസമർച്ചിതനായ അവൻ പ്രജകളെ രക്ഷിച്ചു. വാനിൽ കീർത്തിപരത്തി ദേവർഷിഗണങ്ങളാൽ സേവിതനായി. പലമട്ടിൽ സർവ്വഭൂതദയാപരനായ അവൻ രാജ്യത്തെ ഏറ്റെടുത്തു. ധർമ്മത്താൽ പ്രജാരക്ഷണംചെയ്തു മഹായജ്ഞം നടത്തി. തടവുകൂടാതെ ജാരൂഥ്യമെന്ന വിശിഷ്ടയാഗത്തോടുകൂടിയ നൂറ് അശ്വമേധങ്ങൾ നടത്തി ദേവരാജാവിന്ന് ഹവിസ്സുകൊണ്ടു തൃപ്തിനൽകി. ഗുണംനിറഞ്ഞ മറ്റുള്ള പല യജ്ഞങ്ങളും ചെയ്തു. അവൻ ദേഹികളുടെ പൈദാഹവും രോഗവുമൊക്കെ ജയിച്ചു.

എപ്പോഴും ഗുണംചേർന്നവനും, തേജസ്സാൽ ഉജ്ജ്വലിക്കുന്നവനുമായിരുന്നു ദാശരഥിയായ രാമൻ. എല്ലാ രാജാക്കന്മാരിലും മേലെയായി ശോഭിച്ചു. ഋഷികൾക്കും, ദേവകൾക്കും, മനുഷ്യർക്കും പരക്കെ മന്നിൽ വാസം ഒന്നിച്ചായി. രാമൻ നാടുഭരിക്കെ അപ്രകാരമായിരുന്നു. പ്രാണികൾക്ക് പ്രാണക്ഷയം ബാധിച്ചില്ല. അതിൽ യാതൊരു മാറ്റവുമുണ്ടായില്ല. പ്രാണാപാനസമാനങ്ങൾക്ക്, രാമൻ നാടുവാണകാലത്തു തേജസ്സ് ജ്വലിച്ചു. യാതൊരു അനർത്ഥവും ഉണ്ടായതുമില്ല. നാട്ടുകാർ ദീർഘായുഷ്മാന്മാരായി, യുവാക്കന്മാരാരും മരിച്ചില്ല. വാനിൽ ഇരിക്കുന്നവർ നാലുവേദങ്ങൾകൊണ്ട് പ്രീതരായി. ദേവന്മാർക്കുള്ള ഹവ്യം, പിതൃക്കൾക്കുള്ള കവ്യം, പലതരം നിഷ്പൂർത്തം, ഹുതം ഇവയാൽ ദേവപിതൃക്കൾ പ്രീതരായി.

നാട്ടിൽ ഈച്ച, കൊതുക് മുതലായവകൊണ്ടുള്ള ബാധയില്ലാതായി. വ്യാളസർപ്പങ്ങളും കാണാതായി. വെള്ളത്തിലും, തീയിലും വീണ് ആരും മരിക്കാതായി. അകാലമൃത്യു ഭവിക്കാതായി. അധർമ്മപരരായ ലുബ്ധന്മാരും മൂർഖന്മാരുമില്ലാതായി. ശിഷ്ടന്മാർക്ക് ഇഷ്ടംചെയ്യുന്ന പ്രജകൾ, നാനാജാതിക്കാർ, പിതൃപൂജ ചെയ്യുമ്പോൾ രാക്ഷസന്മാർ തടഞ്ഞാൽ അവരെ കൊന്നു രാജാവു പൂജ നടത്തിച്ചു. പിതൃവാനവന്മാർക്ക് അധീശ്വരനായി. പുരുഷന്മാർ സഹസ്രപുത്രന്മാരും, പത്ത് നൂറ്റാണ്ടു ജീവിക്കുന്നവരുമായി ഭവിച്ചു. ജ്യേഷ്ഠന്മാർ അനുജന്മാർക്കു വേണ്ടി ശ്രാദ്ധം ചെയ്യേണ്ടിവന്നില്ല.

ആജാനബാഹുവും, സുഭുജനും, ശ്യാമനും, സിംഹസ്കന്ധനും, മഹാഭുജനും, മഹാബലനുമായ രാമൻ പതിനേഴായിരം വർഷം അങ്ങനെ എല്ലാവർക്കും ഉള്ളു തെളിയുന്നവിധം രാജ്യം ഭരിച്ചു. രാമൻ, രാമൻ, രാമൻ എന്ന് നാട്ടുകാർ എല്ലായിടത്തും ഇന്നും പറയുന്നു. രാമൻ നാടുഭരിച്ച നാളിൽ വിശ്വം അഭിരാമമായി. രാമനാൽ വിശ്വം നിറഞ്ഞു. നാലുജാതി പ്രജകളേയും രാമൻ സ്വർഗ്ഗത്തിൽ കയറ്റി; താനും സ്വർഗ്ഗം കയറി. എട്ടു രാജവംശത്തിൽ സ്വപ്രതിഷ്ഠ കഴിച്ചു.

അങ്ങനെയുള്ള രാമനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു ആ രാജാവ്. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. മരിച്ച പുത്രനെപ്പറ്റി, അയജ്വാവും, അദാതാവുമായ പുത്രനെപ്പറ്റി 'അയ്യോ! മോനേ, ശൈബ്യാ' എന്നു വിളിച്ച് കരഞ്ഞു ദുഃഖിക്കരുത്."

**60. ഷോഡശരാജകീയം – 6. ഭഗീരഥൻ** – നാരദൻ പറഞ്ഞു: "ഭഗീരഥരാജാവും മരിച്ചുപോയെന്നു കേൾക്കുന്നു. സൃഞ്ജയാ! ഭഗീരഥീഗംഗ സ്വർണ്ണപ്പടി (പടവ്) കൊണ്ടു നിറച്ചവനാണ്. പൊന്നുംകോപ്പണിയുന്ന ആയിരമായിരം കന്യകമാരേയും, രാജരാജാത്മജന്മാരേയും ബ്രാഹ്മണർക്കു ദാനംചെയ്തവനാണ്. കന്യകമാരോരോരുത്തരും ഓരോ തേരോടുകൂടിയാണ് ദാനം ചെയ്യപ്പെട്ടത്. ഓരോ തേരിന്നും നാലശ്വങ്ങളുമുണ്ട്. ഓരോ തേരിന്നും നൂറാനകളുമുണ്ട്. അവയൊക്കെ പൊന്നണിഞ്ഞവയുമാണ്. ഓരോ രാജാവിന്നും പിന്നിൽ തുണ ആയിരം കുതിരകളാണ്. ഒരശ്വത്തിന്ന് നൂറു പശുക്കൾ വീതം ഓരോ പശുവിന്നും നൂറ് ആടുകളും അങ്ങനെയാണ് ബ്രാഹ്മണദക്ഷിണ. അവൻ ദക്ഷിണചെയ്യുന്ന ജലംകൊണ്ടു നിറഞ്ഞു നടുങ്ങി ഗംഗ അവന്റെ മടിയിൽച്ചെന്നു കയറി. അങ്ങനെ ഭഗീരഥിയായ ഗംഗ പണ്ട് ഉർവ്വശിയായി, ആ രാജാവിന്റെ മകളായി പിറന്നു. സൂര്യഭാസുക്കളായ ഗന്ധർവ്വന്മാർ നന്ദിച്ചു ഗാഥ പാടി. അവർ മധുരമായി പിതൃക്കളും, മാനുഷരും കേൾക്കെ പാടി. 'ഐക്ഷ്വാകനായ ഭഗീരഥൻ മഖം ചെയ്ത കാലത്ത് വലിയ ദാതാവായി. അക്കാലത്തു ഗംഗ ആ രാജാവിനെ അച്ഛനാക്കി. അവന്റെ യജ്ഞം ഇന്ദ്രസുരന്മാരാൽ അലംകൃതമായി. നല്ലപോലെ, വിഘ്നംകൂടാതെ, സ്വീകൃതമായി.' ഏതേതു വിപ്രൻ ഏതേതു ദിക്കിൽ ഇരുന്നു തന്റെ പ്രിയം ഇച്ഛിക്കുന്നുവോ ഭഗീരഥൻ പ്രീതനായി അതാതിടത്ത് അവയൊക്കെ എത്തിച്ചു. വിപ്രന്മാർക്കു നല്കുവാൻ വയ്യാത്തതായി അവന് യാതൊരു ഇഷ്ടവിത്തവുമുണ്ടായിരുന്നില്ല. ആ രാജാവ് വിപ്രന്മാരുടെ കൃപകൊണ്ട് ബ്രഹ്മലോകത്തെ പ്രാപിച്ചു. കർമ്മയോഗേശനായ അർക്കന്റെ ഗമനമാർഗ്ഗത്തിൽ, ജഗൽപ്രകാശീശ്വരനായ അവനേയും മരീചിപന്മാർ സേവചെയ്തു.

അങ്ങനെയുള്ള ഭഗീരഥനും മരിച്ചു. സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയും ആയിരുന്നു. അതോർത്ത് യാഗം ചെയ്യാത്തവനും, ദാനം ചെയ്യാത്തവനുമായ നിന്റെ പുത്രനെപ്പറ്റി മാഴ്കരുത്. 'അയ്യോ എന്റെ പുത്രാ! ശൈബ്യാ നീ പോയല്ലോ' എന്നു പറഞ്ഞു കരഞ്ഞിട്ടെന്തു കാര്യം.'

**61. ഷോഡശരാജകീയം – 7. ദിലീപൻ** – നാരദൻ തുടർന്നു: "ഐളബിളനായ ദിലീപനും മരിച്ചതായി കേൾക്കുന്നു സൃഞ്ജയാ! അവന്റെ നൂറ് യജ്ഞത്തിൽ പ്രയുതായുതം ദ്വിജന്മാർ ഉണ്ടായിരുന്നു. ജ്ഞാനികളും യജ്വാക്കളും പുത്രപൗത്രന്മാരോടുകൂടി പങ്കുകൊണ്ടു. വസു വിളങ്ങുന്ന വസുധാധിപനായ അവൻ പല യജ്ഞങ്ങളുംചെയ്തു വിപ്രന്മാർക്കായി നല്കി. ദിലീപന്റെ യജ്ഞത്തിന്ന് പൊന്മയമായ വഴിയുണ്ടായി. 'ഇവൻ സാക്ഷാൽ ധർമ്മം തന്നെ' എന്നു വിചാരിച്ച് ഇന്ദ്രാദിദേവന്മാരൊക്കെ അവന്റെ യാഗത്തിൽ ചെന്നുചേർന്ന്, അവന്റെ സ്വർണ്ണയൂപത്തിന്റെ ചഷാലത്തിലും പ്രചഷാലത്തിലും (യജ്ഞസ്തംഭത്തിന്റെ അടിയിലുള്ള വളകൾ) രാഗ്ഷാഡബഭോജ്യം കഴിച്ച് മത്തന്മാരായി പാതയിൽ വീണു. ഇതു തീർച്ചയായും അന്യരാജാക്കന്മാർക്ക് ഓർക്കാൻപോലും കഴിയാത്ത ആശ്ചര്യംതന്നെ! ദിലീപൻ വെള്ളത്തിൽ പൊരുതുന്ന സമയത്തും ചക്രം ആണ്ടുപോകാതിരിക്കുവാൻ കാരണം ദേവന്മാരുടെ അനുഗ്രഹംതന്നെ!

സത്യവാക്കായ ആ വില്ലാളിവീരനെ, ഭൂരിദക്ഷിണ നല്കി പ്രശോഭിക്കുന്നതായി കണ്ടിട്ടുള്ളവർകൂടി ദർശനത്താൽ പുണ്യംനേടി സ്വർഗ്ഗം പ്രാപിച്ചു. ദിലീപന്റെ ഗൃഹത്തിൽ അക്ഷയമായി അഞ്ചു ശബ്ദങ്ങളും മുഴങ്ങിക്കേൾക്കാം. സ്വാദ്ധ്യായഘോഷം, ജ്യാഘോഷം, പാനംചെയ്യുന്നതിന്റെ ശബ്ദം, തിന്നുന്നതിന്റെ ശബ്ദം, കുടിക്കുന്നതിന്റെ ശബ്ദം. ഇങ്ങനെയുള്ള അഞ്ചുതരം ശബ്ദങ്ങൾ എപ്പോഴും കേൾക്കാമായിരുന്നു. ഹേ സൃഞ്ജയാ! അവൻ മരിച്ചുപോയി. നിന്നേക്കാൾ നാലിരട്ടി യോഗ്യനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. അതു നീ ചിന്തിക്കുക. പിന്നെ യജിക്കാത്തവനും, ദാനംചെയ്യാത്തവനുമായ നിന്റെ പുത്രൻ മരിച്ചതിൽ ദുഃഖിക്കുകയാണോ? 'ശൈത്യാ മകനെ, നീ മരിച്ചുവല്ലോ.' എന്നു വിലപിച്ചിട്ട് എന്തുകാര്യം?"

**62. ഷോഡശരാജകീയം - 8. മാന്ധാതാവ്** - നാരദൻ തുടർന്നു: "യൗവനാശ്വനായ മാന്ധാതാവും മരിച്ചുവെന്നാണല്ലൊ സൃഞ്ജയാ കേൾക്കുന്നത്? ദേവാസുരനരന്മാരിൽ അവൻ ത്രൈലോക്യജയിയായ ഒരു രാജാവായിരുന്നു. അശ്വിനീദേവൻ അച്ഛന്റെ ഗർഭം കീറി പുറത്തേക്ക് എടുത്തവനാണ് അവൻ.

വേട്ടയാടി രാജാവു ക്ഷീണിച്ചു. ക്ഷീണിച്ച കുതിരയോടുകൂടി പോകുമ്പോൾ പുക കണ്ട് ഒരു സത്രത്തിലെത്തി. അവിടെ നിന്ന് പൃഷദാജ്യം ലഭിച്ചു. അതു കഴിക്കുകയാൽ യുവനാശ്വന് ഗർഭമായി. വയറ്റിൽ ഒരു കുട്ടിയുണ്ടെന്നറിഞ്ഞ് അവനെ അശ്വികളായ വൈദ്യന്മാർ പുറത്തേക്കു വയർ കീറിയെടുത്തു. ദേവാഭനായ അവൻ അച്ഛന്റെ മടിയിൽ ഇരിക്കുന്നതുകണ്ട് ഇവൻ ആരെ ധാനംചെയ്യും (എന്തിനെ ഭക്ഷിച്ചു ജീവിക്കും?) എന്നു ദേവകൾ പരസ്പരം ചോദിച്ചു. 'മാം (എന്നെ) ധാനംചെയ്തുകൊള്ളട്ടെ' എന്നു വാസവൻ കല്പിച്ചു. അങ്ങനെ ഇന്ദ്രൻ കൈവിരൽ കുട്ടിയുടെ വായിൽ വെച്ചുകൊടുത്തു. അപ്പോൾ അതു ചുരത്തി പാൽ ഉണ്ടായി. ആ പയസാകുന്ന അമൃതം കുട്ടി കുടിച്ചു. 'മാം ധാനംചെയ്യുക' (എന്നെ പാനംചെയ്യുക) എന്ന് ഇന്ദ്രൻ പറഞ്ഞതുകാരണം ആ ദേവന്മാർ അവന് 'മാന്ധാതാവ്' എന്നു പേർ കൊടുത്തു. പിന്നെ മഹാത്മാവായ മാന്ധാതാവിന്റെ വായിൽ പാലിന്റേയും നെയ്യിന്റേയും ധാരകൾ ഇന്ദ്രന്റെ വിരൽ ചുരത്തി. അങ്ങനെ അവൻ ഇന്ദ്രന്റെ വിരൽ കുടിച്ചു വളർന്നു. പന്ത്രണ്ടു വർഷത്തെ പ്രായം പന്ത്രണ്ടുദിവസംകൊണ്ടുണ്ടായി.

ആ വീര്യവാനായ മാന്ധാതാവ് ഒറ്റദിവസംകൊണ്ട് ലോകമൊക്കെ ജയിച്ചു. ധർമ്മിഷ്ഠനും, ധൃതിമാനും, വീരനും, സത്യസന്ധനും, ജിതേന്ദ്രിയനുമായ മാന്ധാതാവ് വില്ലുകൊണ്ട് ഗയൻ, സുധന്വൻ, ജനമേജയൻ, ശുനൻ, ബൃഹദ്രഥൻ, അസിതൻ, നൃഗൻ എന്നിവരെയെല്ലാം ജയിച്ചു. സൂര്യൻ എവിടെ ഉദിക്കുന്നുവോ സൂര്യൻ എവിടെ അസ്തമിക്കുന്നുവോ അവിടെ അതിനിടയ്ക്കുള്ള സകല ഭൂമിയും മാന്ധാതാവിന്റേതാണ്. നൂറ് അശ്വമേധങ്ങളും, നൂറ് രാജസൂയങ്ങളും ചെയ്തു. ഭൂസുരന്മാർക്ക് രോഹിതമത്സ്യങ്ങൾ ദാനംചെയ്തു. പൊന്മയവും ഒരു യോജന പൊക്കമുള്ള പത്തുയോജന നീളമുള്ള പലകോട്ടകളോടുംകൂടി, അതിൽ സ്വാദുള്ള ഭോജനങ്ങളുടെ കുന്നുകളോടും കൂടി അന്നം നല്കി. ബ്രാഹ്മണർ ഭക്ഷിച്ചുകഴിഞ്ഞതിന്നുശേഷം ഭക്ഷിക്കുന്നതിന്നായി ജനങ്ങൾ കാത്തുനിന്നു. ഭക്ഷ്യങ്ങളും, അന്നപാനാദി വസ്തുക്കളും മലപോലെ അവിടെ കൂടിയിരുന്നു. നെയ്യാകുന്ന കയവും, പരിപ്പുകറിയാകുന്ന ചേറും, ശർക്കരനീരും തൈരുമാകുന്ന നുരയും, തേനിന്റേയും പാലിന്റേയും ഒഴുക്കോടുചേർന്ന് ഒഴുകിയ പുഴകൾ ചോറ്റിൻകുന്നിന്മേൽ ചെന്നു തട്ടി.

ദേവന്മാർ, യക്ഷന്മാർ, സുരന്മാർ, നരഗന്മാർ, ഗന്ധർവ്വന്മാർ, ഉരഗങ്ങൾ, പക്ഷികൾ, വിപ്രന്മാർ ഇവരൊക്കെ അവിടെ കൂടി. വേദവേദാംഗപാരഗന്മാരായ ബ്രാഹ്മണന്മാരും മുനിമാരും കൂടി. അവിടെ അതിൽ അപണ്ഡിതന്മാരുണ്ടായിരുന്നില്ല. ആഴിചൂഴുന്ന ഈ ഊഴി വിത്തംകൊണ്ട് നിറച്ചു. അവ ബ്രാഹ്മണർക്കു ദാനം ചെയ്ത് അസ്തമിച്ചു. എങ്ങും യശസ്സുനിറച്ച് അവൻ പുണ്യലോകങ്ങളിൽ ചെന്നു. അങ്ങനെ ആ മാന്ധാതാവു മരിച്ചു. സൃഞ്ജയാ! നിന്നെക്കാൾ നാലിരട്ടി യോഗ്യനായിരുന്നു അവൻ. നിന്റെ പുത്രനെക്കാൾ സുകൃതിയായിരുന്നു. അങ്ങനെയിരിക്കെ യജിക്കാത്തവനും ദാനംചെയ്യാത്തവനുമായ നിന്റെ പുത്രനെക്കുറിച്ച് 'അയ്യോ, മോനേ ശൈത്യാ,' എന്നുപറഞ്ഞ് വിലപിച്ചിട്ടെന്തു കാര്യം?"

**63. ഷോഡശരാജകീയം - 9. യയാതി** - നാരദൻ തുടർന്നു: "നഹുഷപുത്രനായ യയാതിയും മരിച്ചു എന്നാണ് കേൾക്കുന്നത് സൃഞ്ജയാ! രാജസൂയം, അശ്വമേധം എന്നീ യാഗങ്ങൾ നൂറുനൂറു വീതം കഴിച്ചവനാണ് ആ രാജാവ്. ആയിരം പുണ്ഡരീകയാഗങ്ങളും നൂറ് വാജപേയയാഗങ്ങളും കഴിച്ചിട്ടുണ്ട്. അതിരാത്രസഹസ്രം, ചാതുർമ്മാസ്യം ഇവ ഇഷ്ടംപോലെയും, പലതരം അഗ്നിഷ്ടോമവും, പലതരം സത്രങ്ങളും ഭൂരിദക്ഷിണം ചെയ്തു. മന്നിൽ ബ്രാഹ്മണർക്കല്ലാതെ വല്ല വിത്തവും നല്കുന്നുണ്ടെങ്കിൽ അതൊക്കെ കണക്കാക്കി ബ്രാഹ്മണർക്കു ദാനംചെയ്തു. ദേവാസുരയുദ്ധത്തിൽ അവൻ ദേവകളെ തുണച്ചു ഭൂമിയൊക്കെ നാലുപേർക്കായി ഭാഗിച്ചു. പലതരം യജ്ഞങ്ങൾ ചെയ്തു. സൽപ്രജകളെ ശുക്രപുത്രിയായ ദേവയാനിയിലും, ശർമ്മിഷ്ഠയിലും ഉൽപ്പാദിപ്പിച്ചു. സുരോപമനായ അവൻ ദേവാരണ്യങ്ങളിലൊക്കെ വിഹരിച്ചു. രണ്ടാമത്തെ ഒരു ഇന്ദ്രനെപ്പോലെ അവനെ കൊണ്ടാടി. സർവ്വവേദജ്ഞനായ അവന് കാമശാന്തി ലഭിക്കായ്കയാൽ അവൻ ഈ ഗാഥ പാടി ഭാര്യമാരോടുകൂടി കാട്ടിലേക്കു പോയി.

"മന്നിൽക്കാണുന്ന പെണ്ണുങ്ങൾ,
ധാന്യം പൊന്നും പശുക്കളും
ഏകന്റെ തൃപ്തിക്കായ്പ്പോരാ-
യെന്നോർത്തുള്ളമടക്കുവിൻ!"

ഇപ്രകാരം കാമങ്ങളൊക്കെ കൈവിട്ട് യയാതി ബുദ്ധിപൂർവ്വം രാജ്യം പുത്രനായ പൂരുവിനെ ഏല്പിച്ചു കാടുകയറി.

ഹേ സൃഞ്ജയാ! അവൻ നിന്നേക്കാൾ നാലിരട്ടി യോഗ്യനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. അത്രയും മഹാത്മാക്കളായ രാജാക്കളും മരിച്ചു. നിന്റെ പുത്രനോ യാഗംചെയ്തിട്ടില്ല. ദാനധർമ്മാദികൾ ചെയ്തിട്ടില്ല. അങ്ങനെയുള്ളവനെപ്പറ്റി ഓർത്ത് 'എന്റെ മകനേ! ശൈത്യാ,' എന്നു വിളിച്ച് വിലപിക്കുന്നതുകൊണ്ടെന്തുകാര്യം?"

**64. ഷോഡശരാജകീയം - 10. അംബരീഷൻ** - നാരദൻ പറഞ്ഞു: "നാഭാഗനായ അംബരീഷനും മരിച്ചു എന്നാണ് കേൾക്കുന്നത് സൃഞ്ജയാ! അനേകസഹസ്രം രാജാക്കന്മാരോട് ഒറ്റയ്ക്കു യുദ്ധംചെയ്ത വീരനായിരുന്നു അവൻ. ചുറ്റും ജയത്തിന്നായി സംഘടിച്ചു പുറപ്പെട്ട രാജാക്കന്മാരോടു പോരാടി. അസ്ത്രയുദ്ധജ്ഞരായ അവർ അമംഗളങ്ങൾ പറഞ്ഞ് വന്നെതിർത്തപ്പോൾ അവരെയെല്ലാം സ്വന്തം ബലംകൊണ്ട്, കൊടിയും, കുടയും തേരുമുടച്ച് വെട്ടിവീഴ്ത്തി. അവർ 'ഞങ്ങളൊക്കെ നിന്റെ ആൾക്കാരാണെ' ന്നു പറഞ്ഞ് കീഴടങ്ങി. അവരെയൊക്കെ കീഴടക്കി ഈ ഭൂമിയൊക്കെ അവൻ ജയിച്ചു. യഥാശാസ്ത്രം ഇഷ്ടയജ്ഞങ്ങൾ ചെയ്തു. അവിടെച്ചെന്ന് ലോകരൊക്കെ സമ്പന്നമായ ഭക്ഷണം സുഖമായി ഭുജിച്ചു. ആ യജ്ഞത്തിൽ ഭൂസുരന്മാരൊക്കെ സംതൃപ്തരായി പൂജയേറ്റു. അട, അപ്പം, പൂരി മുതലായ രുചികൂടിയ പലഹാരങ്ങൾ, മുറുക്ക്, വട മുതലായവയും, കരഭം, മുന്തിരിങ്ങ, നന്നായി പാകം ചെയ്ത ചോറ്, പരിപ്പ്, മദ്യം, അപ്പങ്ങൾ, പാനകം, മധുരപലഹാരങ്ങൾ, നല്ല മണമുള്ളതും, മാർദ്ദവമുള്ളതുമായ മൃഷ്ടാന്നത്തിന്നു ചേർന്ന ഭോജ്യങ്ങൾ, നെയ്യ്, തേൻ, പാല്, ധാന്യങ്ങൾ, തയിർ, സ്വാദുള്ള കായ്കിഴങ്ങുകൾ ഇവയൊക്കെ ബ്രാഹ്മണർ ആകണ്ഠം ഭുജിച്ചു. മത്തുപിടിപ്പിക്കുന്ന പാനങ്ങൾ സുഖത്തിന്നായി, പാടിക്കൊട്ടി കുടിയന്മാർ യഥേഷ്ടം കുടിച്ചു. അതിൽ ഗാഥപാടി മത്തന്മാർ വീണു. നാഭാഗനെ സ്തുതിച്ച് നൃത്തംവെച്ചു. ആ യജ്ഞത്തിൽ ദക്ഷിണയോടെ അംബരീഷൻ അനേകായിരം യാഗംചെയ്തു നൂറാ

യിരം രാജാക്കന്മാരെ, സുവർണ്ണച്ചട്ട, വെൺകൊറ്റക്കുട, വെഞ്ചാമരം ഇവയോടുകൂടി പൊന്നിൻതേരിൽ ഇരിക്കുന്ന രാജാക്കന്മാരെ, പരിച്ഛദത്തോടുകൂടി, ഭൃത്യന്മാരോടുകൂടി നല്കി. പല യജ്ഞങ്ങളുംചെയ്തു ദക്ഷിണയായി മൂർദ്ധാഭിഷിക്തരായ നൃപന്മാരേയും, അനേകം രാജപുത്രന്മാരേയും, സൈന്യഭണ്ഡാരസഹിതം സർവ്വസ്വവും ബ്രാഹ്മണർക്കായി ദാനംചെയ്തു.

"ഇമ്മട്ടു യാഗംചെയ്തിട്ടില്ലിന്നേവരെയൊരുത്തനും
ഭൂരിദക്ഷിണനാമംബരീഷരാജന്റെ മാതിരി."

ഇപ്രകാരം അംബരീഷനെപ്പറ്റി ലോകത്തിലുള്ളവരൊക്കെ എന്നും പാടിപ്പുകഴ്ത്തുന്നു. മഹർഷിമാരും, ദേവന്മാരും പാടി സ്തുതിക്കുന്നു. ആ അംബരീക്ഷനും മരിച്ചു സൃഞ്ജയാ നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. അയജ്വാവും, അദാതാവുമല്ലെ നിന്റെ പുത്രൻ. അവനെപ്പറ്റി 'എന്റെ മോനേ, ശൈത്യാ' എന്നു പറഞ്ഞ് ഇത്രയൊക്കെ ദുഃഖിക്കാനുണ്ടോ?"

**65. ഷോഡശരാജകീയം – 11. ശശബിന്ദു –** നാരദൻ തുടർന്നു: "ശശബിന്ദുരാജാവും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! സത്യപരാക്രമനും, ശ്രീമാനുമായ അവൻ പല യജ്ഞങ്ങളും ചെയ്തു. ആ രാജാവിന്ന് നൂറായിരം ഭാര്യമാരുണ്ടായിരുന്നുവത്രേ! ഓരോ ഭാര്യയിലും ആയിരം മക്കൾവീതം ഉണ്ടായി. വിക്രാന്തരായ ആ കുമാരന്മാരൊക്കെ അനേകായിരം യജ്ഞങ്ങൾ ചെയ്തിട്ടുണ്ട്. അവർ മുഖ്യമായ യജ്ഞംചെയ്തവരും, വേദപാരഗന്മാരും, പൊൻചട്ടയുള്ള ഉത്തമധന്വികളും ആയിരുന്നു. അശ്വമേധം എന്ന യാഗം ശതബിന്ദുകുമാരകന്മാർ ചെയ്തു. അശ്വമേധയാഗത്തിൽ അവരെ രാജാവ് വിപ്രന്മാർക്കായി ദാനംചെയ്തു. നൂറുവീതം ഗജങ്ങളും, തുരഗങ്ങളും ഓരോരുത്തന്ന് പിന്തുണയായി അയച്ചു. രാജപുത്രരോടൊപ്പം കന്യകമാരേയും കൊടുത്തു. ഒരു കന്യകയ്ക്കു നൂറ് ആനയും, ഒരാനയ്ക്കു നൂറു തേർവീതവും ഓരോ തേരിന്നും നൂറ് അശ്വം വീതവും, പൊൻകോപ്പണിഞ്ഞ ആ അശ്വങ്ങൾക്ക് ഓരോന്നിന്നും അമ്പത് ആടുകൾ വീതവും. ഇങ്ങനെ അനന്തമായ ധനം അശ്വമേധത്തിൽ രാജാവ് ബ്രാഹ്മണർക്കായി ദാനംചെയ്തു. അത്രയ്ക്ക് ധനം വേറെയുള്ളവർക്കും നല്കി. കാൽയോജന നീളത്തിൽ ഭക്ഷ്യാന്നപാനാദികൾ കൊണ്ടുവന്നു സംഭരിച്ച്, തയ്യാറാക്കി മൃഷ്ടാന്നം ദാനംചെയ്തു. അശ്വമേധം കഴിഞ്ഞപ്പോൾ ഇത്തരം അന്നപാനക്കലവറകൾ പതിമൂന്ന് അവശേഷിച്ചു. സന്തുഷ്ടരായ ജനങ്ങൾ തിങ്ങി സുഖമായി തിന്നും, കുടിച്ചും അനാമയമായി അവിടെക്കൂടി. ഇങ്ങനെ ശശബിന്ദു വളരെക്കാലം രാജ്യം ഭരിച്ച് സ്വർഗ്ഗംപ്രാപിച്ചു.

അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. അയജ്വാവും, അദാതാവുമായ നിന്റെ പുത്രനെപ്പറ്റി എന്തിന്ന് ഇങ്ങനെ എന്റെ പുത്രാ, ശൈത്യാ, ശൈത്യാ, എന്നുവിളിച്ച് ദുഃഖിക്കുന്നു!"

**66. ഷോഡശരാജകീയം – 12. ഗയൻ –** നാരദൻ പറഞ്ഞു: "അമൂർത്തരയസ്സിന്റെ പുത്രനായ ഗയനും മരിച്ചു. എന്നു കേൾക്കുന്നു സൃഞ്ജയാ! നൂറുവർഷം ആ രാജാവ് ഹോമിച്ചതിൽ ബാക്കിവരുന്നതുമാത്രം ഭക്ഷിച്ചു ജീവിച്ചു അഗ്നി പ്രസാദിച്ച് അവന്നു വരം നല്കി. രാജാവ് പറഞ്ഞു: 'തപസ്സുകൊണ്ടും, ബ്രഹ്മചര്യംകൊണ്ടും, വ്രതംകൊണ്ടും, നിയമംകൊണ്ടും, ഗുരുപ്രസാദംകൊണ്ടും എനിക്ക് വേദജ്ഞാനത്തിൽ ആഗ്രഹം വർദ്ധിക്കണം. അന്യന്മാരെ ഹിംസിക്കാതെ എനിക്ക് ദ്രവ്യം ലഭിക്കുവാനുള്ള ആഗ്രഹം ഉണ്ടാകണേ! വിപ്രന്മാർക്ക് ദാനംചെയ്യുവാൻ എന്നിൽ എന്നെന്നും ശ്രദ്ധയുണ്ടാകണേ! സ്വന്തം ജാതിയിലുള്ള സ്ത്രീകളിൽ എനിക്ക് പുത്രനുണ്ടാകുവാൻ അനുഗ്രഹിക്കണം. അന്നദാനത്തിൽ ശ്രദ്ധയുണ്ടാകണം. ധർമ്മത്തിൽ തല്പരനാകണം. ഹേ അഗ്നേ, ധർമ്മക്രിയകൾ നിർവ്വിഘ്നം നടക്കണം.' ഇങ്ങനെ രാജാവ് അഗ്നിയോട് വരം ആവശ്യപ്പെട്ടു. അപ്രകാരംതന്നെ വരട്ടെ! എന്ന് അനുഗ്രഹിച്ച് വരം നൽകി അഗ്നിദേവൻ അവിടെത്തന്നെ മറഞ്ഞു. അതൊക്കെ അപ്രകാരംതന്നെ ഒത്തു. രിപുക്കളെയൊക്കെ ധർമ്മത്താൽ ജയിച്ചു. ആശിനമാസത്തിലെ വാവിൻനാൾ ബ്രാഹ്മണർ നടത്തുന്ന 'ആഗ്രയണ' കർമ്മത്താലും, അമാവാസിയിൽ നടത്തുന്ന കർമ്മങ്ങളാലും, ചാതുർമ്മാസ്യയജ്ഞങ്ങളാലും നൂറു സംവത്സരം യാഗംചെയ്തു നൂറായിരം പശുക്കളേയും, നൂറ് അശ്വങ്ങളേയും, നൂറായിരം നിഷ്കവും, അറുപതിനായിരം പശുക്കളേയും യജ്ഞത്തിൽ ഉണർന്ന് ഏറ്റ് അവൻ നൂറു സംവത്സരവും ദാനംചെയ്തു.

നക്ഷത്രംതോറും നക്ഷത്രദക്ഷിണ നല്കി. പല യജ്ഞങ്ങളും വ്യാഴത്തെപ്പോലെയും ചന്ദ്രനെപ്പോലെയും നിർവ്വഹിച്ചു. ഏവന്റേയും ഉള്ളുകവരുന്നവിധം, അധ്വരത്തിൽ ഹോമയൂപങ്ങൾ ഉണ്ടായിരുന്നു. കാമങ്ങളൊക്കെ നിർവ്വഹിച്ച് അവയും രാജാവ് ബ്രാഹ്മണർക്കും സർവ്വഭൂതജാലത്തിന്നും ദാനംചെയ്തു.

കടൽ, കാട്, തുരുത്ത്, നദികൾ, നദങ്ങൾ, വനങ്ങൾ, പുരം, രാഷ്ട്രം, ദ്യോവ്, നഭസ്സ്, ഇവയിലുള്ള നാനാജീവജാലങ്ങളും രാജാവിന്റെ യജ്ഞസമൃദ്ധിയാൽ തൃപ്തിപ്പെട്ടു. ഗയന്റെ യജ്ഞംപോലെ മറ്റൊന്നുമില്ലെന്ന് വാഴ്ത്തി.

യാഗവേദിയുടെ വിസ്താരം ഒരു യോജന വീതിയും ഇരുപത്താറ് മുപ്പത് യോജന നീളവും മുൻഭാഗം ഇരുപതും നാലും ആണ് അതിന്റെ കണക്ക്. ഇങ്ങനെ പൊന്മയമായ വേദിക നിർമ്മിച്ച്, യാഗംചെയ്ത ഗയൻ വൈരവും മുത്തും പതിച്ച സർവ്വവസ്തുക്കളും വസ്ത്രാലങ്കാരങ്ങളും മറ്റു വിലപിടിച്ച പലതും ഭൂരിദക്ഷിണയായി വിപ്രന്മാർക്കു നല്കി. അവിടെ ഇരുപത്തൊന്നുകുന്നു ചോറ് ശേഷിച്ചു. അവിടെ സാമ്പാറു നിറച്ച തോടുകൾ പൂർണ്ണമായി ഒഴുകി. വസ്ത്രങ്ങൾ ആഭരണസുഗന്ധവസ്തുക്കൾ ഇവയൊക്കെ കുന്നായിക്കൂടി. ഇവയുടെ പ്രഭാവത്താൽ ഗയൻ മൂന്നു ലോകത്തിലും കീർത്തി നേടി. ആ സ്ഥലം അക്ഷയവടം എന്നും, പുണ്യബ്രഹ്മസദസ്സ് എന്നും പ്രസിദ്ധമായി.

അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി യോഗ്യത ചേർന്നവനായിരുന്നു ആ ഗയൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. മരിച്ച പുത്രനെപ്പറ്റി മാഴ്കരുത്. അയജ്വാവും അദാതാവുമായ നിന്റെ പുത്രനെപ്പറ്റി മകനേ ശൈത്യാ, നീ പോയില്ലേ എന്ന് ഓരോന്നു പറഞ്ഞു കരയുന്നതെന്തിന്?"

**67. ഷോഡശരാജകീയം – 13. രന്തിദേവൻ –** നാരദൻ പറഞ്ഞു: "സാംകൃതിയായ ശ്രീ രന്തിദേവനും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! ആ രാജാവിന്ന് പാചകന്മാരായി ഇരുന്നൂറായിരം പേരുണ്ടായിരുന്നു. ഗൃഹത്തിലെത്തുന്ന അതിഥിബ്രാഹ്മണരെ സൽക്കരിക്കുന്നതിന്നായി, വിളമ്പക്കാർ പക്വവും അപക്വവുമായ അന്നം രാപ്പകൽ തൃപ്തിയാകുംവരെ നൽകി. അവർ ന്യായാർജ്ജിതമായ വിത്തം ബ്രാഹ്മണർക്കു നൽകി. വേദം പഠിക്കുകയും അവൻ ധർമ്മത്താൽ രിപുക്കളെ കീഴടക്കുകയും ചെയ്തു. ശിതവ്രതനായ അവൻ, സത്രയാജികളായ ബ്രാഹ്മണരുടെ അരികിൽ സ്വർഗ്ഗം ഇച്ഛിച്ചു പല പശുക്കളേയുംകൊണ്ടെത്തിച്ചിരുന്നു. അവന്റെ പാചകശാലയിൽ ചർമ്മത്തിൽനിന്നു ജലം അഗ്നിഹോത്രത്തിൽ ഒഴുകിച്ചെന്നതാണ് ചർമ്മണ്വതീനദി.

അവൻ വിപ്രന്മാർക്കു സ്വർണ്ണനിഷ്കം നൽകി. 'അങ്ങയ്ക്ക് നിഷ്കം അങ്ങയ്ക്ക് നിഷ്കം!' എന്നു പറഞ്ഞ് അനേകംപേർക്ക് 'നിഷ്കം! നിഷ്കം! അങ്ങയ്ക്ക്! അങ്ങയ്ക്ക്!' എന്നു പറഞ്ഞ് നൽകിത്തുടങ്ങി. അങ്ങനെ അസംഖ്യം ദാനം രാജാവിന്റെ കൈകളാൽ കൊടുത്തുകൊടുത്ത് രാജാവു തളർന്നപ്പോൾ അല്പമൊന്നാശ്വസിച്ച് വീണ്ടും സ്വർണ്ണനിഷ്കമെടുത്തു കൊടുക്കുവാൻ തുടങ്ങി. അങ്ങനെ ഒരു അഹസ്സുകൊണ്ട് നൂറുലക്ഷം നിഷ്കം അവൻ ദാനംചെയ്തു. വേറെ ഏതൊരു രാജാവ് ഇത്രയധികം സ്വർണ്ണം ദാനംചെയ്തിട്ടുണ്ട്? 'വിപ്രന്റെ കൈയ് ദാനം വാങ്ങുവാൻ കാണാഞ്ഞാൽ എനിക്കു വളരെ സങ്കടമാണ്. യാതൊരു സന്തോഷവും എനിക്കുണ്ടാവുകയില്ല,' എന്നു

പറഞ്ഞ് ധാരാളം ധനം അദ്ദേഹം ബ്രാഹ്മണർക്കു ദാനംചെയ്തു. 'യാതൊരു സന്ദേഹവും വേണ്ട. വന്നു വാങ്ങിക്കൊള്ളുക,' എന്നു പറഞ്ഞ് അദ്ദേഹം ധാരാളം പൊന്ന് ബ്രാഹ്മണർക്കു ദാനം ചെയ്തു. ആയിരം സ്വർണ്ണഋഷഭവും നൂറു പശുക്കളും നൂറ്റെട്ടു പൊന്നും ചേർന്നതാണ് അന്നു നിഷ്കം എന്ന പേരിൽ അറിയപ്പെടുന്നത്. ഇങ്ങനെ കൊല്ലത്തിൽ ഒന്നരമാസം വീതം നൂറു വർഷം അവൻ ദാനംചെയ്തു. ബ്രാഹ്മണർക്ക് അഗ്നിഹോത്രോപകരണങ്ങളും യജ്ഞോപകരണങ്ങളും ദാനംചെയ്തു. ഋഷികൾക്ക് കിണ്ടി, കുടം, താലം, പീഠകം, ശമനം, ഇരിപ്പിടം, യാനങ്ങൾ, വെണ്മേടകൾ, ഗൃഹങ്ങൾ, ഫലവൃക്ഷങ്ങൾ എന്നിവയും, പലമാതിരി ധനങ്ങളും നല്കി. ധീമാനായ രന്തിദേവന്ന് അവയെല്ലാം പൊന്മയങ്ങളായിരുന്നു. അതിൽ പഴങ്കഥകൾ അറിഞ്ഞവർ ഗാഥകൾ പാടാറുണ്ട്. രന്തിദേവന്റെ ദിവ്യമായ സമൃദ്ധിയുടെ സ്ഥിതി അത്ര മഹത്തരമായിരുന്നു.

ഇമ്മട്ടു ധനധാന്യങ്ങൾ കുബേരഭവനത്തിലും

കാണുവാൻ കഴിയാ, പിന്നെയുണ്ടോ മർത്ത്യഗൃഹങ്ങളിൽ.

വിസ്മയത്തോടുകൂടി ജനങ്ങൾ പറഞ്ഞു. എല്ലാം സ്വർണ്ണമയം തന്നെയെന്ന്. അവിടെ ചെന്നുകൂടുന്ന പാന്ഥന്മാർക്ക് സദ്യക്കായി രന്തിദേവൻ മാംസാഹാരത്തിന്നുവേണ്ടി ഇരുപത്തേഴായിരം പശുക്കളെ ഒരു ദിവസം കൊല്ലാറുണ്ട്. അവിടെ കുണ്ഡലങ്ങളണിഞ്ഞ പാചകന്മാർ വിളിച്ചുപറയാറുണ്ട്:

"ചോറും കറിയുമുണ്ടിങ്ങുണ്മിൻ

ധാരാളം നല്ല മാംസവും."

രന്തിദേവന്ന് എത്ര സുവർണ്ണധനമുണ്ടോ, അതൊക്കെ അപ്പോൾ ബ്രാഹ്മണർക്കായി നൽകി. അവന്റെ ഹവ്യം പ്രത്യക്ഷമായിത്തന്നെ ദേവകൾ വന്നു വാങ്ങി. പിതൃക്കളും, ബ്രാഹ്മണരും കാലെ തൃപ്തിപ്പെട്ടു.

ഹേ, സൃഞ്ജയാ! അവനും ചത്തു! നിന്നേക്കാൾ നാലിരട്ടിച്ച് നല്ലവനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. മരിച്ച പുത്രനെക്കുറിച്ച് അയജ്വാവും, അദാതാവുമായ പുത്രനെക്കുറിച്ച്, എന്റെ ശൈത്യാ, പുത്രാ! എന്നു പറഞ്ഞ് വ്യസനിക്കരുത്."

**68. ഷോഡശരാജകീയം – 14. ഭരതൻ** – നാരദൻ പറഞ്ഞു: "ദുഷ്യന്തപുത്രനായ ഭരതനും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! മനുഷ്യസാദ്ധ്യമല്ലാത്ത കർമ്മം കാട്ടിൽവെച്ച് കുട്ടിയായ അവൻ ചെയ്തു. നഖദംഷ്ട്രോല്ക്കടമായി ഹിമംപോലുള്ളു സിംഹങ്ങളെ ബലിയായ അവൻ, വീര്യം നശിപ്പിച്ചു വലിച്ചിഴച്ചു കെട്ടിയിട്ടു. ക്രൂരങ്ങളും, ഉഗ്രങ്ങളുമായ പുലികളെ മനയോല മുതലായ ധാതുക്കൾ പറ്റിയ അവയെ അടക്കി പാട്ടിലാക്കി. വ്യാളം മുതലായവയേയും സുപ്രതീകഗജങ്ങളേയും അപ്രകാരം പാട്ടിലാക്കി. വ്യാളാദികളെ ദംഷ്ട്രയിൽ പിടികൂടി പിൻതിരിപ്പിച്ച് അടക്കി. ശക്തിയേറിയ കാട്ടുപോത്തുകളെ വലിച്ചിഴച്ചു. ദൃപ്തസിംഹങ്ങളെ അസംഖ്യം ആ ശക്തൻ അടക്കി. ഊക്കേറിയ പെരുംചമരിമാനേയും, ഖൾഗം എന്ന പല ജാതികളായ മൃഗങ്ങളേയും കഴുത്തമർത്ത് കീഴടക്കിയതിന്നു ശേഷം വിട്ടു. അവന്റെ ഈ വിക്രമങ്ങൾ കണ്ട് ദ്വിജന്മാർ അവനെ സർവ്വദമനൻ എന്നു പേരിട്ടു. ജീവികളെ കൊല്ലരുത് എന്ന് അമ്മ പറഞ്ഞപ്പോൾ അവൻ ഹിംസ നിറുത്തി.

അവൻ യമുനാനദീതീരത്തുവെച്ചു നൂറ് അശ്വമേധം ചെയ്തു. സരസ്വതിയിൽ മുന്നൂറും, ഗംഗയിൽ നാനൂറും ചെയ്തു. ആയിരം അശ്വമേധവും, നൂറു രാജസൂയവും ചെയ്തു. ഭൂരിദക്ഷിണയോടുകൂടി വീണ്ടും പല മഖങ്ങളേയും ചെയ്തു. അഗ്നിഷ്ടോമം, അതിമാത്രങ്ങൾ, ഉക്ഥ്യം, വിശ്വജിത്ത്, ആയിരം വാജപേയം, ആയിരം സുസംവൃതം ഈവക യാഗങ്ങളൊക്കെ ശകുന്തളാപുത്രൻ ചെയ്തു വിപ്രരിൽ വിത്തം വർഷിച്ചു. കണ്വമഹർഷിക്ക് ആയിരം പത്മം ധനം ഭരതൻ നൽകി. കീർത്തിമാനായ അവൻ കണ്വന് ശുദ്ധമായ ജാംബൂനദ സ്വർണ്ണം ധാരാളം ദാനംചെയ്തു. നൂറു മാറു പൊക്കമുള്ള അവന്റെ യൂപം സ്വർണ്ണംകൊണ്ടു നിർമ്മിച്ചതാണ്. വിപ്രന്മാരോടുകൂടി ഇന്ദ്രാദിദേവന്മാർ പണിതുയർത്തിയതാണ് അത്. അതിഭംഗിയിൽ രത്നമയമായ ചിത്രവേലകൾ അതിനുണ്ട്. അവൻ ബ്രാഹ്മണർക്കു ദാനം ചെയ്തിരുന്ന കഥ ഇന്നും പറയുന്നു. പൊന്മയങ്ങളായ കുതിരകൾ, ആനകൾ, തേര്, ഒട്ടകം, ആട്, ദാസികൾ, ദാസന്മാർ, ധാന്യം, പാൽകറക്കുന്ന പശുക്കൾ, കുട്ടികൾ, ഗ്രാമം, ഗൃഹം, ക്ഷേത്രം ഇവയും മറ്റു പല സാധനങ്ങളും, കൊടിയും, നൂറും ആയിരവും പതിനായിരവും ബ്രാഹ്മണർക്കു ദാനംചെയ്തു. അദീനാത്മാവും, അരിജിത്തും, അപരാജിതനും, ചക്രവർത്തിയുമായ ആ ഭരതനും ചത്തു സൃഞ്ജയാ! അവൻ നിന്നേക്കാൾ നാലിരട്ടിച്ച് നല്ലവനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. നീ മരിച്ച പുത്രനെപ്പറ്റി ദുഃഖിക്കരുത്. അയജ്വാവും, അദാതാവുമല്ലേ നിന്റെ പുത്രൻ? അവനെപ്പറ്റി എന്റെ മകനേ, ശൈത്യാ! എന്നു വിലപിച്ചിട്ട് എന്തു കാര്യം?"

**69. ഷോഡശരാജകീയം – 15. പൃഥു** – നാരദൻ പറഞ്ഞു: "വേനന്റെ പുത്രനായ പൃഥുരാജാവും മരിച്ചു എന്നു കേൾക്കുന്നു സഞ്ജയാ! രാജസൂയത്തിൽ അവനെ മഹർഷിമാർ സമ്രാട്ടാക്കി. യത്നത്താൽ സർവ്വരേയും പൃഥു അതിശയിച്ചു. കർമ്മത്തിന്റെ വലുപ്പംകൊണ്ട് പൃഥു അന്വർത്ഥനാമാവായി. ക്ഷതത്തിൽനിന്നു ത്രാണനംചെയ്യുകയാലാണല്ലോ ക്ഷത്രിയൻ എന്ന പദം ഉണ്ടായത്. ആ നിലയിൽ അവൻ ക്ഷത്രിയപദത്തേയും അർത്ഥവത്താക്കി. വൈന്യനായ പൃഥുവിനെ ജനങ്ങൾ പുകഴ്ത്തി രഞ്ജിപ്പോടെ ഇങ്ങനെ പാടി. പ്രജാരഞ്ജനയോടെ അവൻ രാജാവായി. ഉഴാതെതന്നെ അവന്റെ നാട്ടിൽ ഭൂമി വിളവുതന്നു. ഭൂമി അവന്നു കാമധേനുവായി. ഗോക്കളെല്ലാം ആഗ്രഹിക്കുന്നത് ചുരത്തിത്തന്നു. എല്ലാ താമരയിലും മധു ഉണ്ടായിരുന്നു. ദുശ്പർശവും, അസുഖാവഹവുമായ ദർഭയൊക്കെ സുഖാവഹവും പൊന്മയവുമായി. അതുകൊണ്ടുണ്ടാക്കപ്പെട്ട ചീരമുടുത്ത് അതിൽ തന്നെ നാട്ടുകാർ കിടന്നു. സ്വാദും മാർദ്ദവവും കൂടിയ അമൃതൊക്കുന്ന കായ്കളായിരുന്നു അവരുടെ ആഹാരം. അന്ന് ഒരുത്തനും നിരാഹാരമുണ്ടായിരുന്നില്ല. അരോഗന്മാരും, സിദ്ധാർത്ഥരുമായി മനുഷ്യർ. ഭയംകൂടാതെ യഥേഷ്ടം വൃക്ഷങ്ങളിലും, വൃക്ഷങ്ങളുടെ ചുവട്ടിലും, ഗുഹകളിലും പാർത്തു. അന്നു രാഷ്ട്രം തിരിച്ചിട്ടില്ലായിരുന്നു. പുരങ്ങളും അപ്രകാരംതന്നെയായിരുന്നു. നാട്ടുകാരൊക്കെ യഥാസുഖം യഥാകാമം വാണു. സമുദ്രയാത്രയിൽ അവൻ ജലത്തെ സ്തംഭിപ്പിച്ചു. മലകൾകൂടി അവന്നു വഴി നൽകി. ധ്വജഭംഗം വന്നതുമില്ല.

അവനെ ശൈലവൃക്ഷങ്ങൾ, ദേവാസുരനരോരഗന്മാർ, സപ്തർഷികൾ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, പിതൃക്കൾ എന്നിവർ സുഖമായി നാടുവാഴുന്ന അവനെ നോക്കി പറഞ്ഞു: 'നീ സമ്രാട്ടാണ് ക്ഷത്രിയനാണ്. രാജാവേ, നീ രക്ഷിതാവും പിതാവുമാണ്. ഭവാൻ പ്രഭുവാണ്! ഭവാൻ ഞങ്ങൾക്ക് ഇഷ്ടമായ വരം തന്നാലും. അതുകൊണ്ട് ഞങ്ങൾ എല്ലാവരും തൃപ്തിപ്പെട്ട് സുഖിക്കാം.' അപ്പോൾ പൃഥു: 'അങ്ങനെയാകട്ടെ!' എന്നു പറഞ്ഞു. രാജാവ് മഹത്തായ വില്ലും, ഘോരവും അപ്രതിമവുമായ ബാണങ്ങൾ എടുത്തു ഊഴിയോടു പറഞ്ഞു: 'ഭൂമീ, വരൂ! വരൂ! ഇവർക്കു വേണ്ടുന്ന ഇഷ്ടം ഭവതി കറക്കുക! അതുകൊണ്ട് ഭവതിക്കു ശുഭം ഉണ്ടാകും. ഇവരുടെ ഇഷ്ടം സാധിപ്പിക്കുക.'

ഭൂമി പറഞ്ഞു: 'ഹേ വീരാ! ഭവാൻ എന്നെ മകളായി സങ്കല്പിക്കണേ! ഭവാന്റെ കല്പന ഞാൻ നിർവ്വഹിക്കാം.' പിന്നെ ഭൂതസമൂഹങ്ങൾ ഭൂമിയെ കറന്നു. ആദ്യമേതന്നെ വൃക്ഷങ്ങൾ ചെന്ന് അവളെ കറന്നു. അവൾ വത്സലയായി, വത്സനായി, ദോഗ്ദ്ധാവായി പാത്രമായി നിന്നുകൊടുത്തു. പൂത്ത സാലവൃക്ഷം വത്സനായി (പശുക്കിടാവായി). പുളിമരം ദോഗ്ദ്ധാവായി (കറക്കുന്നവൻ). അറ്റാൽ വളർച്ച എന്നത് ദുഗ്ദ്ധമായി. ശുഭമായ ഔദുംബരം പാത്രമായി. ഉദയപർവ്വതം വത്സനായി. മേരുപർവ്വതം ദോഗ്ദ്ധാവായി. ദുഗ്ദ്ധം, രത്നം മുതലായ ഔഷധികളായി. പാത്രം പാറയായി. ഊർജ്ജസ്കരമായ പ്രിയം ദുഗ്ദ്ധമായി. അസുരന്മാർ അപ്പോൾ വന്ന് ആമമായ (വേവിക്കാത്ത, പച്ച)

പാത്രത്തിൽ മദ്യം കറന്നു. കറക്കുവാൻ ഇരട്ടത്തലവനായ വിരോചനൻ വത്സനായി. പിന്നെ കൃഷിയും, സസ്യവും മർത്ത്യർ ഭൂമിയിൽ കറന്നെടുത്തു. വത്സനായത് സ്വായംഭുവനുമാണ്. കറക്കുന്നവൻ പൃഥുരാജാവാണ്. അന്നു ചുരയ്ക്കയിൽ പാമ്പുകൾ വിഷം കറന്നെടുത്തു. ധൃതരാഷ്ട്രസർപ്പമാണ് കറക്കുന്നവൻ. തക്ഷകനാണ് വത്സനായത്. അക്ലിഷ്ടകർമ്മാക്കളായ സപ്തർഷിമാർ വേദം കറന്നെടുത്തു. കറക്കുന്നവൻ ബൃഹസ്പതിയായിരുന്നു. പാത്രം ഛന്ദസ്സ്, പശുക്കിടാവ് സോമനുമായിരുന്നു. മറവ് ആമപാത്രത്തിൽ രാക്ഷസന്മാർ കറന്നു. കറക്കുന്നവൻ വൈശ്രവണനും, പശുക്കിടാവ് വൃഷധ്വജനുമായിരുന്നു. സുഗന്ധം പത്മപാത്രത്തിൽ ഗന്ധർവ്വന്മാർ കറന്നു. ചിത്രരഥൻ വത്സനായി. ദോഗ്ദ്ധാവായത് പ്രഭുവായ വിശ്വരുചിയായിരുന്നു. സ്വധ വെള്ളിപ്പാത്രത്തിൽ പിതൃക്കൾ കറന്നു. അപ്പോൾ വൈവസ്വതൻ വത്സനായി. ദോഗ്ദ്ധാവായത് അന്തകനായ യമനായിരുന്നു. ഇപ്രകാരം ഓരോ കൂട്ടർ ഭൂമിയെ അവരുടെ ഇഷ്ടംപോലെ, ആഗ്രഹിക്കുന്നത് കറന്നെടുത്തു. ആ വത്സന്മാരും, പാത്രവുംവഴിയായിത്തന്നെ അവർ ഇന്നും വർത്തിക്കുന്നു. പ്രതാപവാനായ പൃഥു പല യത്നങ്ങളും ചെയ്തു. ഇഷ്ടകാമങ്ങൾകൊണ്ട് ഭൂതജാലങ്ങൾക്കു സംതൃപ്തി നല്കി. അറുപത്താറായിരത്തി അറുനൂറു ഗജങ്ങളെ പൊന്നുകൊണ്ടു ചമയിച്ച് വിപ്രന്മാർക്ക് രാജാവു ദാനംചെയ്തു. മണികളും, രത്നങ്ങളും നിറഞ്ഞ ഈ ഭൂമി മുഴുവൻ പൊന്നുകൊണ്ടലങ്കരിച്ച് രാജാവു ബ്രാഹ്മണർക്കു ദാനംചെയ്തു.

ആ പൃഥുവും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടിച്ചു നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. മരിച്ച പുത്രനെപ്പറ്റി ഭവാൻ ദുഃഖിക്കരുത്. അയജ്വാവും, അദാതാവുമായ നിന്റെ പുത്രനെപ്പറ്റി മകനേ, ശൈത്യാ! എന്ന് വിലപിച്ചു കരയുന്നതെന്തിന്?"

**70. ഷോഡശരാജകീയം – 16. പരശുരാമൻ** – നാരദൻ പറഞ്ഞു: "മഹാതപസ്വിയായ രാമൻ, വീരന്മാർ വണങ്ങുന്ന ജാമദഗ്ന്യൻ, കീർത്തിശാലിയാണ്. അദ്ദേഹം മരിച്ചിട്ടില്ല. തൃപ്തിയടയാതെ അവനും മരിക്കും.

ഊഴിക്കു സുഖം നല്കുന്ന അവൻ മേല്പോട്ടു പോയിട്ടില്ല. അത്യുത്തമമായ ശ്രീയുണ്ടായിട്ടും വികാരം വിടാത്തവനാണ് അവൻ. ക്ഷത്രിയന്മാർ അച്ഛനേയും വത്സനേയും പിടിച്ചതുമൂലം ഒന്നും മിണ്ടാതെ ഉടനെ അപരാജിതനായ കാർത്തവീര്യനെ കൊന്നു. അറുപത്തിനാലു സഹസ്രത്തേയും എതിർത്തുവന്നപ്പോൾ ഒറ്റയ്ക്കൊറ്റയ്ക്ക് കൊന്നുകളഞ്ഞു. പതിനാലായിരം ബ്രഹ്മദ്വേഷികളായ രാജാക്കന്മാരേയും പിന്നെ വേറെ കൊന്നു. രണത്തിൽ ദന്തശൂലനേയും കൊന്നു. ആയിരം മുസലങ്ങൾ ഒടിയുന്നതുവരെ അവരെ അടിച്ചുകൊന്നു. ആയിരം വാൾ മുറിയുന്നതുവരെ അവരെ വെട്ടിക്കൊന്നു. ആയിരം പേരെ തൂക്കിക്കൊന്നു. ആഹവത്തിൽ ഹേഹയന്മാരെ നാമാവശേഷമാക്കി. രാജാക്കന്മാർ തേർ, ആന, അശ്വങ്ങൾ ഇവയുമായി വീണു. അച്ഛനെ കൊന്ന കോപത്താൽ ജാമദഗ്ന്യൻ അവരെയൊക്കെ വധിച്ചു വെണ്മഴുകൊണ്ട് പതിന്നാലായിരംപേരെ വെട്ടിക്കൊന്നു. അവൻ അപ്പോൾ പൊറുത്തില്ല. വിപ്രന്മാർ കൂക്കിവിളിച്ചു: 'ഭൃഗുരാമാ! കൊല്ലൂ! കൊല്ലൂ!' എന്ന്. കുന്തി, കാശ്മീരം, ദരദം എന്നിവിടങ്ങളിലെ ക്ഷുദ്രരാജാക്കന്മാരെയും, മാളവം, അംഗം, വംഗം, കലിംഗം എന്നിവിടങ്ങളിലെ വീരന്മാരേയും, താമ്രലിപ്തർ, വിദേഹർ, നിഹമാർ, എന്നല്ല നാനാ മന്നവന്മാരേയും കൂർത്തുമൂർത്ത അമ്പെയ്തു പ്രതാപവാനായ ജാമദഗ്ന്യൻ കൊന്നു. നൂറായിരം കോടി ക്ഷത്രിയന്മാരെ ഇങ്ങനെ കൊന്നുനശിപ്പിച്ചു. ഇന്ദ്രഗോപം, ചെമ്പരത്തിപ്പൂവ് ഇവയുടെ നിറത്തിൽ രക്തപ്രവാഹമുണ്ടാക്കി; സരസ്സുകൾ നിറച്ചു. പതിനെട്ടു ദ്വീപുകളും കീഴടക്കി. പല യജ്ഞങ്ങളും ഭൂരിദക്ഷിണമായവിധം ചെയ്തു. എട്ടു നളപ്പാടു പൊക്കി വേദി പൊന്നുകൊണ്ടു തീർത്തു. സർവ്വരത്നങ്ങളും നിറച്ച് പതാകാശതങ്ങൾ പറപ്പിച്ചു. ഗ്രാമം, കാട്, പശുക്കൂട്ടം എന്നിവയോടുകൂടിയ ഈ ധരിത്രിയെ കാശ്യപൻ രാമനിൽനിന്നു ദാനമായി വാങ്ങിച്ചു.

പിന്നെ നൂറായിരം പൊന്നിൻകോപ്പണിഞ്ഞ ആനകളേയും വാങ്ങിച്ചു. അങ്ങനെ ഭൂമണ്ഡലത്തിൽ ദുഷ്ടന്മാർ ഇല്ലാത്തമട്ടായി. ഭൂമിയിൽ ശിഷ്ടന്മാർ വർദ്ധിച്ചു. അശ്വമേധമഖത്തിൽവെച്ചാണ് രാമൻ ഭൂമിയെല്ലാം കാശ്യപന്നു ദാനംചെയ്തത്. ഇരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെ രാമൻ നശിപ്പിച്ചു. നാനായത്നം ചെയ്തു ബ്രാഹ്മണർക്കു ദാനംചെയ്തു. ഏഴുദ്വീപുള്ള ഭൂഭാഗം മാരീചന്ന് ദാനംചെയ്തു. രാമനോട് കാശ്യപൻ പറഞ്ഞു: 'നീ എന്റെ ആജ്ഞപ്രകാരം ഊഴിവിട്ടു പോവുക' എന്ന്. അവൻ അതു കേട്ട് കടൽ അമ്പെയ്തു ഒഴിച്ച് കരയാക്കി, ബ്രാഹ്മണന്റെ ആജ്ഞപ്രകാരം മഹേന്ദ്രപർവ്വതത്തിൽ പോയി അവിടെ പാർപ്പാക്കി.

ഇപ്രകാരം നാനാഗുണങ്ങൾ ചേർന്ന കീർത്തിവർദ്ധനനായ ജാമദഗ്ന്യൻ, രാമൻ, ആ മഹാദ്യുതി മരിക്കും. നിന്നേക്കാൾ നാലിരട്ടി നല്ലവനും നിന്റെ പുത്രനേക്കാൾ ശുഭാവഹനുമാണ്.

പിന്നെ യാഗം ചെയ്യാത്തവനും ദാനം ചെയ്യാത്തവനുമായ നിന്റെ പുത്രൻ മരിച്ചതിനെപ്പറ്റിയാണോ ദുഃഖിക്കുന്നത്! പാടില്ല. മരിച്ച പുത്രനെപ്പറ്റി മാഴ്കരുത്.

ഇപ്പറഞ്ഞവരൊക്കെ നിന്നേക്കാൾ നാലിരട്ടി നല്ലവരാണ്. ഭദ്രശാലികളാണ്. ആ നരശ്രേഷ്ഠന്മാർ ചത്തുപോയി! അങ്ങനെ നീയും ചാകും സൃഞ്ജയാ!"

**71. ഷോഡശരാജകീയം** – വ്യാസൻ പറഞ്ഞു: "ആയുഷ്യവും പുണ്യവുമായ ആഖ്യാനം, ഷോഡശരാജകം കേട്ട് ഒന്നും ഉരിയാടാതെ സൃഞ്ജയൻ മൗനമായി ഇരുന്നു. അപ്രകാരം ഇരിക്കുമ്പോൾ നാരദമഹർഷി പറഞ്ഞു: 'രാജാവേ, നീ ഞാൻ പറഞ്ഞതു കേട്ടില്ലേ? ധരിച്ചില്ലേ? അതോ ശൂദ്രാപതിയുടെ ചാത്തംപോലെ എന്റെ പ്രയത്നം പാഴിലായോ?' എന്ന് നാരദർഷി പറഞ്ഞപ്പോൾ സൃഞ്ജയൻ മുനിയെ കൂപ്പി ഇപ്രകാരം പറഞ്ഞു: 'യജ്ഞദാനങ്ങൾ സംബന്ധിക്കുന്ന പൂർവ്വരാജർഷിമാരുടെ മഹാമുഖ്യമായ ആഖ്യാനം ശ്രവിച്ച് വിസ്മയത്താൽ എന്റെ ദുഃഖം വെയിൽവന്ന് ഇരുട്ടുനീങ്ങിയ മാതിരിയായിരിക്കുന്നു. എന്റെ പാപവും എന്റെ വ്യഥയും നീങ്ങി. മഹർഷേ, ഞാൻ എന്തു ചെയ്യണമെന്നരുളിയാലും!"

നാരദൻ പറഞ്ഞു: "ഭാഗ്യം! ദുഃഖം തീർന്നുവല്ലോ. നീ വേണ്ടുന്നത് എന്നിൽനിന്നു വരിച്ചാലും! അതൊക്കെ വന്നുകൂടും. ഞാൻ ഭോഷ്ക് പറയുന്നവനല്ല."

സൃഞ്ജയൻ പറഞ്ഞു: "ഭവാൻ പ്രസാദിക്കുകയാൽ ഞാൻ സംതൃപ്തനായി. ഭവാൻ പ്രസാദിച്ചാൽപ്പിന്നെ ദുർല്ലഭമായി ഈ ലോകത്തിൽ എന്തുണ്ട്?"

നാരദൻ പറഞ്ഞു: "പാഴിൽ ശത്രുക്കൾ കൊന്ന പുത്രനെ ഞാൻ നല്കുന്നതാണ്. പ്രോക്ഷിച്ച (യാഗത്തിൽ ബലിയർപ്പിച്ച) പശുവിനെപ്പോലെ നരകത്തിന്റെ പാട് ഞാൻ തീർത്തിരിക്കുന്നു."

വ്യാസൻ പറഞ്ഞു: "സൃഞ്ജയനെ അത്ഭുതപ്പെടുത്തുമാറ് പുത്രൻ മുമ്പിൽ പ്രത്യക്ഷനായി. നളകൂബരസന്നിഭനായ പുത്രനെ മഹർഷി സസന്തോഷം സൃഞ്ജയന്നു നല്കി. പിന്നെ രാജാവ് തെളിഞ്ഞ് പുത്രനെ ആശ്ലേഷിച്ച് സന്തോഷിച്ചു. ഭൂരിദക്ഷിണമായ പുണ്യയജ്ഞങ്ങൾ അസംഖ്യം ചെയ്തു. അകൃതാർത്ഥനും ഭീതനുമായ അവൻ അവിചാരിതമായി കൊല്ലപ്പെട്ടവനായതുകൊണ്ടും, അവൻ അയജ്വാവും അനപത്യനുമായതുകൊണ്ടും ഞാൻ അവന്ന് ജീവൻ നല്കിയതാണ്. എന്നാൽ അഭിമന്യുവാകട്ടെ ശൂരനും, വീരനും, കൃതാസ്ത്രനുമായി നാനാശത്രുക്കളുടെ നടുവിൽ നിന്ന് ഭടന്മാരുടെനേർക്ക് എതിർത്താണ് മൃതനായത്. ബ്രഹ്മചര്യം, ശ്രുതം, പ്രജ്ഞ, വേണ്ടപോലെ യജിക്കപ്പെട്ട യജ്ഞം. ഇവകൊണ്ടു കിട്ടുന്ന അക്ഷയമായ ലോകം നിന്റെ നന്ദനൻ പ്രാപിച്ചിരിക്കുന്നു.

വിദ്വാന്മാർ പുണ്യകർമ്മത്താൽ എപ്പോഴും സ്വർഗ്ഗം ഇച്ഛിക്കുന്നു. എന്നാൽ സ്വർഗ്ഗം വിട്ട് ഭൂമിയിൽ വരുവാൻ സ്വർഗ്ഗവാസികൾ കാംക്ഷിക്കുകയില്ല. അതുകൊണ്ട് പോരിൽ മൃതിയടഞ്ഞ് സ്വർഗ്ഗം പ്രാപിച്ച അർജ്ജുനപുത്രനെ മോഹം പറ്റാതെ ഇങ്ങോട്ടു കൊണ്ടുവരുവാൻ സാദ്ധ്യമല്ല.

യോഗീന്ദ്രന്മാരും, ധ്യാനവിവിക്തബോധന്മാരും, യജ്വാക്കളും, മഹാതപസ്വികളും പ്രാപിക്കുന്ന അക്ഷയ്യമായ ലോകത്തിൽ പുത്രൻ എത്തിക്കഴിഞ്ഞു. വേണ്ട നിലയിൽത്തന്നെ ആ വീരൻ മൃതിയടഞ്ഞു. അനശ്വരമായ തേജസ്സോടുകൂടി അവൻ വിളങ്ങുന്നു. ദ്വിജേന്ദ്രന്മാർ വായ്പിച്ച ചന്ദ്രലോകത്തിൽ ചെന്നെത്തിയ സൗഭദ്രനെയോർത്ത് ദുഃഖിക്കരുത്. ഈ കാര്യം നല്ലപോലെ അറിഞ്ഞ് ഭവാൻ ശത്രുക്കളെ കൊല്ലുവാൻ പുറപ്പെടുക. ജീവിച്ചിരിക്കുന്നവരാണ് ദുഃഖിതന്മാർ; സ്വർഗ്ഗം പൂകിയവരല്ല. ദുഃഖിക്കുന്നവന്ന് പാപം വർദ്ധിക്കുന്നു. അതുകൊണ്ട് ദുഃഖം വെടിഞ്ഞ് നന്മയ്ക്കുവേണ്ടി ബുധന്മാർ നോക്കട്ടെ. ഹർഷം, മാനം, സുഖപ്രാപ്തി ഇവയൊക്കെ ബുധന്മാർ ചിന്തിക്കണം. ഇവ ചിന്തിക്കാത്തവർക്കാണ് ശോകം. ശോകം ഒരിക്കലും ശ്ലോകമാകയില്ല. ഇപ്രകാരം ചിന്തിച്ചു ഭവാൻ എഴുന്നേൽക്കുക! ശുദ്ധമാനസനാവുക! ദുഃഖം വിടുക. മൃത്യുവിന്റെ ജന്മവും മഹാമുഖ്യമായ തപങ്ങളും നീ കേട്ടതാണല്ലോ. ഭൂതസാമ്യവും, വിഭൂതിയുടെ ചലനവും സൃഞ്ജയന്റെ മരിച്ച പുത്രന്ന് ജീവൻ നല്കിയതും ഇതൊക്കെ ഗ്രഹിച്ച് രാജാവേ, ദുഃഖം വെടിയുക. ഞാൻ പോവുകയാണ്.'' ഇപ്രകാരം പറഞ്ഞ് ഭഗവാൻ വ്യാസൻ അവിടെത്തന്നെ മറഞ്ഞു.

ഇപ്രകാരം വാഗീശനായ വ്യാസഭഗവാൻ, കാറ്റില്ലാത്ത അംബരംപോലെ പ്രശോഭിക്കുന്ന ഋഷിവര്യൻ, യുധിഷ്ഠിരനെ സമാശ്വസിപ്പിച്ചു പോയപ്പോൾ, ദേവേന്ദ്രപ്രതിമമായ ഓജസ്സുള്ള പൂർവ്വമന്നവന്മാരുടെ, ന്യായോപാർജ്ജിതവിത്തന്മാരായ ധീമാന്മാരുടെ, യജ്ഞർദ്ധിയെപ്പറ്റി ഓർത്ത് മനസ്സുകൊണ്ടു പൂജിച്ച് ദുഃഖം കൈവിട്ട് ധർമ്മപുത്രൻ എഴുന്നേറ്റു.

എന്നാൽ പിന്നേയും ദീനനായി ചിന്തിച്ചു: 'ദൈവമേ! ഞാൻ പാർത്ഥനോട് എന്തു പറയേണ്ടു!'

## പ്രതിജ്ഞാപർവ്വം

**72. അർജ്ജുനന്റെ കോപം** – സഞ്ജയൻ പറഞ്ഞു: "ഘോരമായി ജീവികൾ ചത്തറ്റ് അന്നത്തെ പകൽ കഴിഞ്ഞു. അർക്കൻ അസ്തമിച്ചു. സമയം സന്ധ്യയായി. സൈന്യങ്ങൾ കൈനിലകളിലേക്കു മടങ്ങി. അന്ന് ദിവ്യാസ്ത്രമെടുത്ത് സംശപ്തകസംഘത്തെ കപിധ്വജൻ കൊന്നൊടുക്കി. ജൈത്രമെന്ന തന്റെ തേരിൽ ജിഷ്ണു ശിബിരത്തിലേക്കു യാത്രയായി. പോകുന്ന സമയത്ത് അർജ്ജുനൻ തൊണ്ടയിടറി കൃഷ്ണനോടു പറഞ്ഞു: 'കേശവാ, എന്റെ കരൾ എന്താണു പിടയ്ക്കുന്നത്? വാക്കുപറയുവാൻ സാധിക്കാതെ മുട്ടുന്നുവല്ലോ. അനിഷ്ടമാണല്ലൊ സൂചിപ്പിക്കുന്നത്. ദേഹം തളരുന്നു. എന്റെ ഹൃദയത്തിൽനിന്ന് അനിഷ്ടം വിട്ടുപോകുന്നില്ല. വാനിലെല്ലാം അത്യുഗ്രമായ ഉൽപ്പാതം കാണുന്നു. എന്റെ മനസ്സിൽ ഭയമുണ്ടാകുന്നു. പാപത്തിന്റെ സൂചന അതാതിടത്തൊക്കെയുണ്ടാകുന്നു. മാന്യരോടുകൂടിയ എന്റെ ജ്യേഷ്ഠനായ രാജാവിന്ന് സുഖംതന്നെയല്ലേ?''

വാസുദേവൻ പറഞ്ഞു: "അമാത്യന്മാരോടുകൂടിയ നിന്റെ ജ്യേഷ്ഠന് സുഖംതന്നെ വന്നുചേരും. വ്യസനിക്കേണ്ട. മറ്റെന്തോ ചെറിയ ഒരു കഷ്ടം ഉണ്ടായിരിക്കാം.''

സഞ്ജയൻ പറഞ്ഞു: "വീരക്ഷയാനന്തരം സന്ധ്യാവന്ദനം ചെയ്തു, യുദ്ധകഥകളോരോന്നും വിമർശിച്ച്, തേരിൽക്കയറി പിന്നെ യാത്രയായി. അസാദ്ധ്യകർമ്മം ചെയ്ത അവർ പ്രീതിയും ശോഭയും കെട്ട് ശിബിരത്തിലെത്തി. നിർജ്ജീവമായ ശിബിരം കൊണ്ട് ആ ശത്രുനിഷൂദനൻ അസ്വസ്ഥചിത്തനായി. അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു: 'ജനാർദ്ദനാ! മംഗല്യതൂര്യഘോഷങ്ങളൊന്നും കേൾക്കുന്നില്ലല്ലൊ ജനാർദ്ദനാ! ശംഖാഡംബര ഭേരീഘോഷത്തോടും ശമ്യാതാള (കൈകൊണ്ടു പിടിക്കുന്ന താളം) സ്വനങ്ങളോടും, ഇടചേർന്ന് വീണവായനയും കേൾക്കുന്നില്ല. മംഗളമായ പാട്ടു കേൾക്കുന്നില്ല. സ്തുതി പാടുന്നതും കേൾക്കുന്നില്ല. മനോജ്ഞമായ സ്തുതിഗാനങ്ങളോടുകൂടി എന്റെ സൈന്യത്തിൽ വന്ദികൾ എന്നെ കാണുമ്പോൾ തല താഴ്ത്തി മാറിക്കളയുന്നു. മുമ്പത്തെപ്പോലെ അവർ ചെയ്ത കർമ്മങ്ങളെപ്പറ്റി ഒന്നും എന്നോടു പറയുന്നില്ല. മാധവാ, എന്റെ ഭ്രാതാക്കൾക്ക് സുഖം തന്നെയല്ലേ ഇപ്പോൾ? സ്വജനങ്ങളുടെ വ്യാകുലത കാണുമ്പോൾ എന്റെ മനസ്സ് തെളിയുന്നില്ല. അതുപോലെ പാഞ്ചാലനും, വിരാടനും കുറവൊന്നുമില്ലല്ലൊ. എന്റെ യോധന്മാർക്ക് ആപത്തൊന്നും പറ്റിയില്ലല്ലൊ. സൗഭദ്രൻ ഹൃഷ്ടനായി തമ്പിമാരോടുകൂടി യുദ്ധം ചെയ്തുവരുന്ന എന്നെ സസ്മിതം എതിരേല്ക്കുവാൻ വരുന്നില്ലല്ലൊ?''

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ് അർജ്ജുനൻ തന്റെ ശിബിരത്തിലേക്കു കടന്നു. പാണ്ഡവരെല്ലാം അസ്വസ്ഥരായി ബുദ്ധികെട്ട മട്ടിൽ നില്ക്കുന്നു. സോദരാത്മജന്മാരെക്കണ്ടു മനം മങ്ങി കപിധ്വജൻ സൗഭദ്രനെക്കാണാതെ ഇങ്ങനെ പറഞ്ഞു: 'നിങ്ങൾക്കാർക്കും യാതൊരു മുഖപ്രസാദവും കാണുന്നില്ലല്ലൊ. അഭിമന്യുവിനെ കാണുന്നില്ല. ദ്രോണൻ ചക്രവ്യൂഹം കെട്ടിയെന്നും ഞാൻ കേട്ടിരിക്കുന്നു. സൗഭദ്രനുണ്ണിവിട്ട് ആരും നിങ്ങളിൽ അത് പിളർക്കുകയില്ല. വ്യൂഹത്തിൽനിന്നു പോരുവാനുള്ള മാർഗ്ഗം ഞാൻ ഉപദേശിച്ചിട്ടുമില്ല. നിങ്ങൾ ആ കുട്ടിയെ ശത്രുവ്യൂഹത്തിൽ കടത്തിയോ? വ്യൂഹം പിളർന്ന വില്ലാളിവീരനെ, സുഭദ്രാകുമാരനെ, പല വില്ലാളികൾകൂടി കൊന്നില്ലല്ലോ? മലയിൽ പ്രസവിച്ച സിംഹത്തെപ്പോലെയുള്ളവനും, ലോഹിതാക്ഷനും, മഹാഭുജനും, ഇന്ദ്രാഭനുമായ അവനെ യുദ്ധത്തിൽ വധിച്ചുവോ? പറയുവിൻ! സുഭദ്രയ്ക്ക് ഇഷ്ടപുത്രനും, ദ്രൗപദിക്കും മുകുന്ദനും, അമ്മയ്ക്കും പ്രിയനുമായ അവനെ കാലചോദിതനായ ആരാണ് കൊന്നത്? വൃഷ്ണിവീരനായ കൃഷ്ണന്നു തുല്യനായ അവൻ, വിക്രമശ്രുതിമാഹാത്മ്യശാലിയായ അവൻ പോരിൽ മരിച്ചുവോ? വാർഷ്ണേയീവത്സലനും (സുഭദ്രാവത്സലൻ) ശൂരനും ഞാൻ ലാളിച്ചുവളർത്തിയവനുമായ അവനെ കണ്ടില്ലെങ്കിൽ ഞാൻ ഇപ്പോൾ കാലപുരിക്കു പോകും!

മിനുമിനുത്ത കൂന്തലുള്ള ബാലൻ! ബാലമൃഗേക്ഷണൻ! മത്തേഭവിക്രമൻ! ബാലസാലംപോലെ വളർന്നവൻ! ചിരിച്ചുപറയുന്ന ശാന്തൻ! ഗുരുവിന്റെ ചൊല്പടിക്കു നില്ക്കുന്നവൻ! അബാലവീര്യൻ! ബാല്യത്തിൽത്തന്നെ പ്രിയംചെയ്യുന്നവൻ! മത്സരബുദ്ധിയില്ലാത്തവൻ! മഹോത്സാഹൻ! മഹാവീര്യൻ! ദീർഘപങ്കജനേത്രൻ! ഭക്താനുകമ്പിയായ ദാന്തൻ! നീചസംസർഗ്ഗമില്ലാത്തവൻ! കൃതജ്ഞൻ! ജ്ഞാനമുള്ളവൻ! കൃതാസ്ത്രൻ! പിന്മാറാത്തവൻ! യുദ്ധപ്രിയൻ! ശത്രുക്കൾക്ക് ഭയങ്കരൻ! തന്റെ ആൾക്കാർക്ക് പ്രിയംചെയ്യുന്നവൻ! അച്ഛന്മാർക്ക് ജയത്തിന്ന് ഉത്സാഹിക്കുന്നവൻ! മുമ്പിൽക്കടന്ന് എയ്യാത്തവൻ! പോരിൽ സംഭ്രമമില്ലാത്തവൻ! അയ്യോ! എന്റെ മകനെക്കാണാതെ ഞാൻ എങ്ങനെ ഇരിക്കും? ഞാൻ ഇപ്പോൾ അവനെ കണ്ടില്ലെങ്കിൽ മരിക്കും! തേരാളികളെ എണ്ണുന്ന സമയത്ത് മഹാരഥത നേടിയവൻ! എന്റെ മുക്കാൽബലം പോരിൽ ഉള്ളവൻ! ചെറുപ്രായം! മഹാഭുജൻ! പ്രദ്യുമ്നനും, കൃഷ്ണനും, എനിക്കും പ്രിയപ്പെട്ടവൻ! അയ്യോ! എന്റെ പുത്രനെ ഞാൻ എങ്ങനെ കാണാതിരിക്കും? അവനെ കണ്ടില്ലെങ്കിൽ ഞാൻ ഇപ്പോൾ മരിക്കും! ആ മൂക്ക്, നെറ്റി, കണ്ണ്, പുരികം, ചുണ്ട്, പല്ല് ഇവയൊക്കെച്ചേർന്ന ആ സുന്ദരമായ മുഖം കാണാതെ എന്റെ മനസ്സിന്ന് എന്തു ശാന്തിയാണു കിട്ടുക! തന്ത്രിയുടെ സ്വരംപോലെ, കുയിലിന്റെ നാദംപോലെ, സുഖംതരുന്ന അവന്റെ ശബ്ദം കേൾക്കാഞ്ഞാൽ എന്റെ മനസ്സിന്ന് എന്തു ശാന്തിയാണ് ലഭിക്കുക?

അവന്റെ അതുലമായ രൂപം വാനവർക്കുപോലും സുദുർല്ലഭമല്ലേ! ആ വീരന്റെ രൂപം കാണാതെ എന്റെ മനസ്സിന്ന് എങ്ങനെ ശാന്തികിട്ടും? അഭിവാദ്യത്തിലും സമർത്ഥനായ അവൻ, പിതാക്കന്മാരുടെ ചൊല്പടിക്കു നില്ക്കുന്നവനാണ്. എന്റെ ഉണ്ണീ!

അവനെക്കാണാതെ ഞാൻ എങ്ങനെ ഒതുങ്ങും. സുകുമാരനായ എന്റെ കുമാരൻ നല്ല മെത്ത കയറേണ്ടവനല്ലേ? അവൻ ഇപ്പോൾ എവിടെയാണു കിടക്കുന്നത്? നാഥന്മാരിൽ ഉത്തമനായ അവൻ എവിടെയാണ് അനാഥനായിക്കിടക്കുന്നത്? അവൻ മുമ്പു കിടക്കുമ്പോൾ സുന്ദരിമാരായ നാരിമാർ അവനെ ഉപാസിക്കുന്നു. ഇപ്പോൾ ഉടൽ ചിന്നി കിടക്കുന്ന അവനെ ശിവാസമൂഹമല്ലേ (പെൺകുറുക്കന്മാരല്ലേ) ഉപാസിക്കുന്നത്? ഉറങ്ങിയാൽ ആദ്യമായി ഉണർത്തുന്നത് സൂതമാഗധവന്ദികളാണ്. ഇന്ന് ആരാണ് അവനെ ഉണർത്തുന്നത്? ആർക്കുന്ന ചെന്നായ്ക്കളല്ലാതെ മറ്റാരുണ്ട്?

ഛത്രച്ഛായയിൽ നില്ക്കേണ്ടതായ അവന്റെ ശുഭമായ മുഖം പടയിലെ പൊടിയേറ്റല്ലേ ഇപ്പോൾ കിടക്കുന്നത്? അയ്യയ്യോ! മകനേ, പുത്രനെ കാണുന്നതിൽ തൃപ്തിവരാതെ നിർഭാഗ്യനായ ഞാൻ ഇരിക്കുമ്പോൾ നിന്നെ കാലൻ കവർന്നുവല്ലോ? ആ സംയമിനി (യമന്റെ രാജധാനി) ഇന്ന് എന്നാൽ പുണ്യവാന്മാർക്ക് ആശ്രയമായിത്തീർന്നിരിക്കയാണ്. സ്വതേജസ്സുകൊണ്ടു തെളിഞ്ഞ് ഇന്ന് നിന്നാൽ തീർച്ചയായും ശോഭിക്കും. എന്റെ പ്രിയാതിഥിയായ നിന്നെ, അഭീരുവായ നിന്നെ യമനും ജലനാഥനും മഹേന്ദ്രനും ധനദനും കണ്ട് അർച്ചിക്കും."

ഇപ്രകാരം പലതും പറഞ്ഞ് നിലവിളിച്ച് കപ്പൽ പോയ വണിക്കിനെപ്പോലെ ദുഃഖത്തോടുകൂടി അർജ്ജുനൻ ധർമ്മജനോടു ചോദിച്ചു: 'അല്ലയോ കുരുനന്ദനാ! ശത്രുക്കളെ സംഹരിച്ച് അവൻ നരേന്ദ്രന്മാരോടെതിർത്തേറ്റ് ദേവലോകം പ്രാപിച്ചുവോ? കിണഞ്ഞ് പല രാജാക്കന്മാരും ഏറ്റ് വിഷമത്തിലായപ്പോൾ നിസ്സഹായനായ അവൻ തീർച്ചയായും എന്നെത്തന്നെ ഓർത്തിരിക്കും. കർണ്ണനും, ദ്രോണനും, കൃപനും കൂർത്തശരങ്ങൾവിട്ട് ആർത്തനായ അവൻ, നാനാലിംഗോഗ്രബാണങ്ങൾ ഏറ്റ് ആർത്തനായി കുഴങ്ങിയ എന്റെ ഉണ്ണി, ഇപ്പോൾ എന്നെത്തുണയ്ക്കുവാൻ അച്ഛൻ ഉണ്ടായിരുന്നെങ്കിൽ എന്നു വിലപിക്കുന്നനേരത്ത് അവർ വീഴ്ത്തിയെന്ന് ഞാൻ വിചാരിക്കുന്നു. ഇല്ല! അവൻ അങ്ങനെ ദീനവാക്കു പറയുകയില്ല. എന്റെ പുത്രൻ, കൃഷ്ണന്റെ ഭാഗിനേയൻ, സുഭദ്രയിൽ പിറന്നവൻ, ഈ ദീനവാക്ക് പറയുകയില്ല. അയ്യോ! എന്റെ കരൾ വജ്രംകൊണ്ടുണ്ടാക്കിയതുതന്നെ! തീർച്ചയാണ്. രക്താക്ഷനും ദീർഘ ബാഹുവുമായ അവനെക്കാണാതിരുന്നിട്ടും അതു തകരുന്നില്ലല്ലോ!

ബാലനായ എന്റെ മകനിൽ ആ വില്ലന്മാർ മർമ്മംകീറുന്ന ശരങ്ങൾ, കൃഷ്ണസ്വസ്രീയനായ എന്റെ പുത്രനിൽ എങ്ങനെ പ്രയോഗിച്ചു? അദീനാത്മാവായ അവൻ എന്നെ നിത്യവും അഭിവാദ്യം ചെയ്യും. ഇന്ന് എന്തുകൊണ്ട് അവനെക്കാണുന്നില്ല! തീർച്ചയായും അവൻ ചോരയണിഞ്ഞ് രണഭൂമിയിൽ കിടക്കുകയാണ്. ശരീരം കൊണ്ടു ഭൂമിക്കു ശോഭനല്കി പതിച്ച സൂര്യനെപ്പോലെ അവൻ കിടക്കുകയാവാം.

സുഭദ്രയെ ചിന്തിച്ചു ഞാൻ കേഴുന്നു. പിന്മാറാത്ത പുത്രനെ പോരിൽ കൊന്നു എന്നു കേട്ടാൽ അവൾ മരിക്കും. അഭിമന്യുവിനെ കാണാതെ എന്ത് അവൾ എന്നോടു പറയും? ദുഃഖംപൂണ്ട രാജാവ് അവളോട് എന്തുപറയും? വജ്രംപോലെ കഠിനംതന്നെ എന്റെ ഹൃദയം. പുത്രന്റെ ഭാര്യ കേഴുന്നതായിക്കണ്ടിട്ടും എന്റെ ഹൃദയം നൂറുനൂറായി തകരുന്നില്ലല്ലോ! ദൃപ്തന്മാരായ കൗരവന്മാരുടെ സിംഹനാദമല്ലേ കേൾക്കുന്നത്! യുയുത്സു വീരന്മാരെ ഭർത്സിക്കുന്നതും മാധവൻ കേട്ടിരിക്കുന്നു. "ബീഭത്സുവോട് പറ്റാതെ ബാലനെക്കൊന്ന വീരന്മാരേ! നിങ്ങൾ പുളച്ചത് മതി. ധർമ്മംകെട്ടവരെ! പാർത്ഥന്റെ ശക്തി നിങ്ങൾക്ക് കാണാം. പോരിൽ കൃഷ്ണാർജ്ജുനന്മാർക്ക് വിപ്രിയം ചെയ്തുവെച്ച് സിംഹംപോലെ അലറുകയാണോ വിഡ്ഢികളേ? ശോകം വന്നുപെടുമ്പോൾ മോദിക്കുകയാണോ? പാപകർമ്മത്തിന്റെ ഫലം ഉടനെ നിങ്ങൾക്ക് വന്നെത്തും. ഘോരമായ അധർമ്മം ചെയ്താൽ അതിന്റെ ഫലം കാണാതിരിക്കുമോ?" അവരോട് ഇപ്രകാരം മഹാമതിയായ വൈശ്യാപുത്രൻ പറഞ്ഞ് കോപദുഃഖങ്ങൾ മനസ്സിൽ വന്നലച്ച അവൻ ശസ്ത്രം കൈവിട്ട് ഓടി. കൃഷ്ണാ, ഭവാൻ പോരിൽ എന്തേ ഇതു പറയാഞ്ഞത്. ഞാൻ അപ്പോൾത്തന്നെ ആ ക്രൂരന്മാരായ രഥിവ്രജത്തെ ചുട്ടുകളഞ്ഞേനില്ലേ?'

സഞ്ജയൻ പറഞ്ഞു: "പുത്രശോകാർത്തനായി ധ്യാനം പൂണ്ട് കണ്ണുനീരൊലിച്ച് പുത്രാധിയിൽ മുഴുകിയിരിക്കുന്ന അർജ്ജുനനെപ്പിടിച്ച് ആ തീവ്രശോകാർത്തനോട് മാധവൻ പറഞ്ഞു: 'അരുത് അർജ്ജുനാ! അരുത്! പടയിൽ പിന്മടങ്ങാത്ത ശൂരന്മാർക്ക് എല്ലാവർക്കും ഇതാണ് മാർഗ്ഗം; വേറെ മാർഗ്ഗമൊന്നുമില്ല. വിശേഷിച്ച് ക്ഷത്രിയരുടെ മാർഗ്ഗം ഇതാണ്. അവർ ക്ഷത്രോപജീവികളാണ്. പിന്തിരിക്കാതെ പൊരുതുന്ന ശൂരന്മാർക്ക് ഇതുതന്നെയാണ് ധർമ്മശാസ്ത്രജ്ഞർ കല്പിച്ച മാർഗ്ഗം. അല്ലയോ ബുദ്ധിസത്തമാ! പിന്മാറാത്ത ശൂരന്മാർ പോരിൽച്ചാവുകയെന്നത് ഉറച്ച കാര്യമാണ്. പുണ്യലോകങ്ങളിൽ അഭിമന്യു പൂകിയെന്നതിൽ യാതൊരു സംശയവുമില്ല. എല്ലാ വീരന്മാരുടേയും കാംക്ഷിതം ഇതാണല്ലോ. ഹേ മാനദാ! പോരിൽ നേരിട്ടെതിർത്തു മരിക്കുക എന്നത് മാനമാണല്ലോ! അവൻ പോരിൽ വീരന്മാരും ശക്തരുമായ രാജകുമാരന്മാരെ കൊന്നുവീഴ്ത്തി. പോരിൽ നേരിട്ടേറ്റ് വീരന്മാർ കാംക്ഷിക്കുന്ന വൃത്തി നേടുകയും ചെയ്തു. ഹേ പുരുഷവ്യാഘ്രാ! നീ മാഴ്കരുത്. ഇത് പണ്ടുള്ള ശാശ്വതധർമ്മമാണ്. ധർമ്മജ്ഞന്മാർ പറയുന്നു. ക്ഷത്രിയന്മാരുടെ ധർമ്മം യുദ്ധത്തിൽ മരണമാണെന്ന്. ഹേ, ഭാരതോത്തമാ, നോക്കൂ. ഈ നിന്റെ ഭ്രാതാക്കളൊക്കെ ദീനരായി എന്തുമാതിരിയായിരിക്കുന്നു എന്നു നോക്കൂ. നീ മാഴ്കുന്നതു കണ്ടുകൊണ്ട് മന്നവന്മാരും സുഹൃത്തുക്കളുമൊക്കെ അങ്ങനെ എന്തുമട്ടായിരിക്കുന്നു? അല്ലയോ മാനദാ, നീ അവരെ സാമവാക്കാൽ ആശ്വസിപ്പിക്കുക. അറിയേണ്ടതൊക്കെ അറിഞ്ഞവനാണല്ലോ നീ. വ്യസനിക്കാതിരിക്കൂ!' ഇപ്രകാരം ആശ്ചര്യകരമായ വിധത്തിൽ കൃഷ്ണനാൽ സമാശ്വസിപ്പിക്കപ്പെട്ട അർജ്ജുനൻ തൊണ്ടിയിടറുന്ന ഭ്രാതാക്കന്മാരോടു നോക്കി ദീർഘബാഹുവും ദീർഘലോചനനുമായ അർജ്ജുനൻ ധൃതരാഷ്ട്രാ, ഇപ്രകാരം പറഞ്ഞു: 'എങ്ങനെയാണ് അഭിമന്യു മരിച്ചത്? ആ വൃത്താന്തം എനിക്കു കേൾക്കണം! ആന, തേർ, കുതിരക്കൂട്ടം എല്ലാംചേർന്ന സൈന്യം ഞാൻ ഉടയ്ക്കുന്നതു നിങ്ങൾക്ക് കാണാം. എന്റെ പുത്രന്റെ ശത്രുക്കളെ കൂട്ടത്തോടെ യുദ്ധത്തിൽ ഞാൻ, ശസ്ത്രപാണികളും അസ്ത്രജ്ഞരുമായ നിങ്ങൾ നില്ക്കെ, സൗഭദ്രനോട് ഏറ്റവൻ ഇന്ദ്രനാണെങ്കിൽക്കൂടി ചാകുന്നത് നിങ്ങൾക്കു കാണാം. എന്റെ പുത്രനെ രക്ഷിക്കുവാൻ പാണ്ഡുപാഞ്ചാലന്മാർ ആരും ശക്തരല്ലെന്നറിഞ്ഞിരുന്നെങ്കിൽ ഞാൻ പാലിക്കുമായിരുന്നു. നിങ്ങളൊക്കെ തേരിൽക്കയറി അമ്പുവർഷിച്ചുകൊണ്ടു നില്ക്കെ നിങ്ങളൊക്കെ ധിക്കരിച്ച് എങ്ങനെ ശത്രുക്കൾ അഭിമന്യുവെ കൊന്നു? നിങ്ങൾക്ക് ആണത്തം എന്നു പറയുന്നതില്ല. പരാക്രമം നിങ്ങൾക്കില്ല. നിങ്ങൾ നോക്കിനില്ക്കെയല്ലേ അഭിമന്യുവിനെ വധിച്ചത്? ഈ ചട്ടയും, വസ്ത്രവും, ആയുധവുമൊക്കെ വെറും മോടിക്കുവേണ്ടി കൊണ്ടുനടക്കുകയാണോ? സദസ്സിൽ നിങ്ങൾ ധാടിയിൽ പറയുന്ന വാക്കുകൾ വെറും അന്തസ്സിന്നു മാത്രം! അല്ലെങ്കിൽ നിങ്ങൾ നോക്കി നില്ക്കെ അഭിമന്യുവിനെ പോരിൽ ശത്രുക്കൾ വധിക്കുമായിരുന്നോ?'

എന്നു പറഞ്ഞ് അവൻ കൈയിൽ വില്ലും വാളുമായി നിന്നു! അപ്പോൾ നേരിട്ട് അർജ്ജുനനെ നോക്കുവാൻ ഒരുത്തനും ശക്തനായില്ല. അവൻ അന്തകനെപ്പോലെ ക്രോധിച്ചു നെടുവീർപ്പുമായി നിന്നു! പുത്രശോകംകൊണ്ട് എരിഞ്ഞു കണ്ണുനീർവാർത്തു നില്ക്കുമ്പോൾ മിണ്ടുവാനാകട്ടെ പാർത്ഥനെ നോക്കുവാനാകട്ടെ ഇഷ്ടന്മാർക്കുപോലും കഴിഞ്ഞില്ല! കൃഷ്ണനും ധർമ്മജനുമല്ലാതെ! എല്ലാ കാര്യത്തിലും അവർ രണ്ടുപേരും അർജ്ജുനന്ന് ഉള്ളിണങ്ങിയവരാണ്. ബഹുമാനത്താലും സ്നേഹത്താലും അവർക്ക് ഇതിൽ അർജ്ജുനനോട് പറയുവാൻ കഴിയും.

പിന്നെ പുത്രശോകംമൂലം ഇണ്ടലാണ്ട തണ്ടാർദളാക്ഷനെ, ചൊടിച്ച പാർത്ഥനെ, നോക്കി രാജാവ് ഇപ്രകാരം പറഞ്ഞു."

**73. അർജ്ജുനപ്രതിജ്ഞ –** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ, മഹാഭുജാ! നീ സംശപ്തകവധത്തിന്നു പോയ സന്ദർഭത്തിൽ എന്നെ പിടിക്കുവാൻ ആചാര്യൻ ശക്തിയായി പരിശ്രമിച്ചു. വ്യൂഹംകെട്ടി ദ്രോണനോടു ഞങ്ങളും ചുറ്റുംചെന്ന് ഏറ്റു അങ്ങനെ അവർ കിണഞ്ഞ് എതിർത്തപ്പോൾ തേർകൂട്ടി എതിർവ്യഹം കൂട്ടി ഞങ്ങളും എതിർത്തു. പലരും ഒന്നിച്ച് എന്റെ രക്ഷയ്ക്കുനിന്നു. ഞങ്ങൾ ചെന്ന് ഏറ്റപ്പോൾ കൂർത്തുമൂർത്ത ശരംതൂകി ഞങ്ങളെ അർദ്ദിപ്പിച്ചു. ദ്രോണന്റെ പീഡയേറ്റ ഞങ്ങൾക്കു പോരിൽ നേരിട്ട് നോക്കുവാൻപോലും കഴിഞ്ഞില്ല. പിന്നെ പിളർക്കുവാൻ എങ്ങനെ കഴിയും? ഞങ്ങളൊക്കെ വീര്യവാനായ സൗഭദ്രനുണ്ണിയോടു പറഞ്ഞു. 'ഉണ്ണീ, പ്രഭോ, നീ ഉടനെ വ്യൂഹം പിളർക്കൂ!' എന്ന്. ഞങ്ങൾ പറഞ്ഞപ്പോൾ ചുണയുള്ള അശ്വംപോലെ വീരനായ അവൻ അസഹ്യമായ ആ ഭാരം താങ്ങുവാൻ ഒരുങ്ങി. അവൻ സ്വന്തം വീര്യംകൊണ്ടും, നീ കൊടുത്ത അസ്ത്രോപദേശം കൈക്കൊണ്ടും ആ ബലത്തിലേക്ക് ബാലനായ അവൻ കടലിൽ ഗരുഡൻ എന്നവിധം കയറി. ഞങ്ങളും ആ സാത്വതീ പുത്രവീരനെ പിൻതുടർന്നു. വ്യൂഹത്തിൽ അവൻ കയറുന്നവഴി പിൻതുടർന്ന് ഞങ്ങളും കൂടെ മുന്നേറി. അപ്പോൾ സൈന്ധവരാജാവായ ജയദ്രഥൻ, ആ ക്ഷുദ്രൻ, രുദ്രന്റെ വരദാനത്താൽ ഞങ്ങളെ തടത്തു ഉണ്ണീ! പിന്നെ ദ്രോണൻ, കൃപൻ, കർണ്ണൻ, ദ്രൗണി, ശല്യൻ, കൃതവർമ്മാവ് എന്നീ ആറുപേർ അഭിമന്യുവിനെ വളഞ്ഞു. ആ മഹാരഥന്മാർ വളഞ്ഞ് ആ കുമാരനെ എതിർക്കുമ്പോൾ പലർകൂടി തേർ തകർത്തുവിട്ടു. അവർ തേർ പൊക്കിവിട്ട സമയത്തു ദുശ്ശാസനപുത്രൻ ഏറ്റവും സംശയപ്പെട്ട നിലയിൽത്തന്നെ അവനെ ദുർവ്വിധിയോടു ചേർത്തിണക്കി. അവൻ തേർ, ആന, കുതിര, ആൾ എന്നിവയെ അസംഖ്യം കൊന്നു. എണ്ണായിരം രഥങ്ങളും, തൊള്ളായിരം ആനകളും സൗഭദ്രന്റെ കൈകൊണ്ടു നശിപ്പിക്കപ്പെട്ടു. രണ്ടായിരം രാജപുത്രന്മാരേയും, മറ്റ് അസംഖ്യംപേരേയും കൊന്നു. ബൃഹൽബല രാജാവിനേയും സ്വർഗ്ഗത്തിലെത്തിച്ചു. പിന്നെ പരമധർമ്മിഷ്ഠനായ അവൻ ദുർവ്വിധിയാൽ ഹതനായി. ഇത്രമാത്രം നടന്നു. ഞങ്ങൾ ദുഃഖിതരായി. ഇപ്രകാരം ആ പുരുഷവ്യാഘ്രൻ വെണ്മയിൽ സ്വർഗ്ഗത്തെ പ്രാപിച്ചു." ധർമ്മരാജൻ പറഞ്ഞ ഈ വാക്കു കേട്ട് 'അയ്യോ! എന്റെ മകനെ' എന്നു പറഞ്ഞ് അർജ്ജുനൻ മോഹിച്ചു നിലത്തു വീണുപോയി. മുഖം വാടി എല്ലാവരും ആ ധനഞ്ജയന്നു ചുറ്റുംകൂടി കണ്ണടയ്ക്കാതെ ഇണ്ടലോടുകൂടി പരസ്പരം നോക്കിനിന്നു. ഉടനെ ബോധം വീണു ക്രോധംമൂത്ത ഇന്ദ്രപുത്രൻ പനി ബാധിച്ചവനെപ്പോലെ വിറച്ച് നെടുവീർപ്പിട്ട്, വീണ്ടും കൈകൊണ്ടു കൈ ഞെരിച്ചു നെടുവീർപ്പിട്ടിട്ട്, കണ്ണിൽ കണ്ണുനീർ നിറഞ്ഞ്, ഭ്രാന്തനെപ്പോലെ നോക്കി ഇപ്രകാരം പറഞ്ഞു.

അർജ്ജുനൻ പറഞ്ഞു: "ഞാൻ സത്യംചെയ്യുന്നു. നാളെ ഞാൻ ജയദ്രഥനെ കൊന്നേക്കാം. മരണം ഭയപ്പെട്ട് അവൻ ധാർത്തരാഷ്ട്രന്മാരെ കൈവിട്ട് പോകുന്നില്ലെങ്കിൽ! എന്നേയോ, കൃഷ്ണസ്വാമിയേയോ, ഭവാനേയോ അവൻ ശരണംപ്രാപിക്കുന്നില്ലെങ്കിൽ പ്രഭോ, നാളെ ഞാൻ ജയദ്രഥനെ കൊല്ലും. ധാർത്തരാഷ്ട്രന്മാർക്ക് ഇഷ്ടം ചെയ്ത അവനെ, എന്റെ ഇഷ്ടംവിട്ട അവനെ, ബാലഹിംസകനെ, ദുഷ്ടനായ ജയദ്രഥനെ, നാളെ ഞാൻ കൊല്ലും. അവനെ രക്ഷിക്കുവാനായി ആരൊക്കെ എന്നോട് വന്നെതിർക്കുന്നുവോ, ദ്രോണനോ, കൃപനോ ആരായാലും അവരെയൊക്കെ ഞാൻ അമ്പെയ്തു മൂടും. അല്ലയോ പുരുഷർഷഭന്മാരെ പോരിൽ ഞാൻ ഇതു ചെയ്തില്ലെങ്കിൽ ഞാൻ പുണ്യവാന്മാർക്കുള്ള ലോകം പൂകുന്നതല്ല! ശൂരമുഖ്യന്മാരേ! എന്റെ ഈ പ്രതിജ്ഞ നിറവേറ്റിയില്ലെങ്കിൽ ഞാൻ മഹാപാപികൾക്കുള്ള ലോകത്തെ പ്രാപിക്കുമാറാകട്ടെ! കൃതഘ്നന്മാർക്കുള്ള ലോകം പ്രാപിക്കട്ടെ! പിതൃഘ്നന്മാർക്കുള്ള ലോകം പ്രാപിക്കട്ടെ! ഗുരുഭാര്യയെ പ്രാപിക്കുന്നവർക്കുള്ളതും, ഏഷണിക്കാർക്കുള്ളതും, സജ്ജനാസൂയകർക്കുള്ളതും, മാന്യദൂഷകന്മാർക്കുള്ളതും, നിധികെട്ടവനുള്ളതും, വിശ്വാസവഞ്ചകന്നുള്ളതും, പുണർന്ന പെണ്ണിനെ നിന്ദിക്കുന്ന അയശസ്വികൾക്കുള്ളതും, ബ്രഹ്മഘ്നന്മാർക്കുള്ളതും, ഗോഘ്നന്മാർക്കുള്ളതും, യവാസം, പായസം, ശാകം, കൃസരം, അപ്പം, അട, മാംസം എന്നിവ പിതൃക്കൾക്കു നിവേദിക്കാതെ ഭക്ഷിക്കുന്നവർക്കുള്ളതുമായ ലോകത്തെ, ജയദ്രഥനെ നാളെ കൊന്നില്ലെങ്കിൽ ഞാൻ പ്രാപിക്കുന്നതാണ്! വേദം ചൊല്ലുന്ന വ്രതനിഷ്ഠനായ ബ്രാഹ്മണനെ നിന്ദിക്കുന്നവർക്കുള്ളതും, വൃദ്ധസാധുഗുരുക്കളെ നിന്ദിക്കുന്നവർക്കുള്ളതും, വിപ്രരേയും, പശുക്കളേയും, അഗ്നിയേയും ചവിട്ടുന്നവർക്കുള്ളതും, വെള്ളത്തിൽ മലം, മൂത്രം, കഫം ഇവ വിടുന്നവർക്കുള്ളതുമായ ലോകത്തെ ഞാൻ ഗമിക്കുന്നതാണ്; നാളെ ഞാൻ ജയദ്രഥനെ കൊന്നില്ലെങ്കിൽ! നഗ്നനായി നിന്നു കുളിക്കുന്നവന്നുള്ളതും, പാന്ഥനെ സല്ക്കരിക്കാത്തവന്നുള്ളതും, ഉൽക്രോശിക്കുന്ന നുണയന്നുള്ളതും, ചതിയന്നുള്ളതും, ആത്മാപഹാരിക്കുള്ളതും, മുഖസ്തുതി പറയുന്നവന്നുള്ളതും, ഭൃത്യന്മാർക്കും, പുത്രന്മാർക്കും, ഭാര്യക്കും നല്കാതെ മൂക്കോളം സാപ്പിടുന്നു ക്ഷുദ്രന്മാർക്കുള്ളതുമായ ഗതി എന്തോ, ആ ഗതി ഞാൻ നാളെ ജയദ്രഥനെ കൊന്നില്ലെങ്കിൽ പ്രാപിക്കുന്നതാണ്.

ആശ്രയിച്ചവനേയും, തന്റെ ചൊല്ലു കേൾക്കുന്ന സാധുവിനേയും നീക്കംചെയ്യുന്നവനുള്ളതും, ഭരിക്കേണ്ടവരെ ഭരിക്കാത്ത ക്രൂരന്നുള്ളതും, സഹായിച്ചവനെ ദ്രോഹിക്കുന്നവന്നുള്ളതും, ഗൃഹത്തിൽ വന്ന യോഗ്യന്നു ശ്രാദ്ധം നല്കാത്തവന്നുള്ളതും, വൃഷലീപതിമാർക്കുള്ളതും, കള്ളുകുടിക്കുന്നവന്നുള്ളതും, ക്രമംവിട്ടവന്നുള്ളതും, കൃതഘ്നന്നുള്ളതും, ഭ്രാതൃഭൂഷകന്നുള്ളതുമായ ലോകമേതോ, അത് ഞാൻ പ്രാപിക്കുന്നതാണ്, നാളെ ഞാൻ ജയദ്രഥനെ കൊന്നില്ലെങ്കിൽ!

വേറേയും ഞാൻ പറയാത്തവരായി ധർമ്മംവിട്ടവർക്കുള്ളതും, പറഞ്ഞവർക്കുള്ളതുമായ പാപികൾ വാഴുന്ന ലോകമേതോ, ആ ലോകത്തെ ഉടനെ ഞാൻ ഗമിക്കും, ഈ രാത്രി കഴിഞ്ഞാൽ ഞാൻ ജയദ്രഥനെ കൊന്നില്ലെങ്കിൽ!

ഇനി വേറെയും നിങ്ങൾ എന്റെ സത്യം കേട്ടുകൊള്ളുവിൻ! ആ ദുഷ്ടനെ കൊല്ലാതെ സൂര്യൻ അസ്തമിക്കുകയാണെങ്കിൽ ഇവിടെത്തന്നെ ഞാൻ കത്തുന്ന തീയിൽച്ചെന്നുചാടി മരിക്കും. അസുരന്മാരും, സുരന്മാരും, പക്ഷികളും, സർപ്പങ്ങളും, പിതൃക്കളും, രാത്രിഞ്ചരന്മാരും, വിപ്രന്മാരും ദേവർഷിമാരും, ചരങ്ങളും, അചരങ്ങളും എന്നു തന്നെയല്ല പ്രപഞ്ചത്തിലെ സകല വസ്തുക്കളും ഒന്നിച്ചുചേർന്ന് എതിർത്താലും ഈ എന്റെ ശത്രുവിനെ രക്ഷിക്കുവാൻ മതിയാവുകയില്ല. ഇനി അവൻ ഉടനെ രസാതലം, ആകാശം, അമരപുരം, അസുരലോകം എന്നിവിടങ്ങളിൽ എവിടെപ്പോയാലും കടുത്ത ശരനിരകൾ ചൊരിഞ്ഞ് നാളെ ഞാൻ അഭിമന്യുവിരോധിയുടെ ശിരസ്സു വീഴ്ത്തും.

എന്നു പറഞ്ഞ് രണ്ടുകൈകൊണ്ടും തന്റെ ഗാണ്ഡീവമിട്ട് ഒന്നുലച്ചു. അവന്റെ ശബ്ദത്തേയും കവിഞ്ഞ് ആകാശത്തിൽ ചെറുഞാണൊലി മുഴങ്ങി. പാർത്ഥൻ സത്യംചെയ്തപ്പോൾ കൃഷ്ണൻ പാഞ്ചജന്യം എടുത്തു ചുണയോടെ വിളിച്ചു. ഉടനെ ദേവദത്തം അർജ്ജുനനും വിളിച്ചു. ഹരിയുടെ മുഖത്തുനിന്നു വായുനിറഞ്ഞ പാഞ്ചജന്യത്തിന്റെ ശബ്ദം പുറത്തുവന്ന് ദിക്കുകളുടെ ഈശന്മാരുടേയും, പാതാളവും ചേർന്ന് ലോകം പ്രളയത്തിലെന്നവിധം ഇളക്കി.

ഉടനെ വാദ്യഘോഷങ്ങൾ അസംഖ്യം ഉണ്ടായി. വീരനായ അർജ്ജുനൻ സത്യംചെയ്തപ്പോൾ പാർത്ഥന്മാരുടെ സിംഹനാദങ്ങളും മുഴങ്ങി."

**74. ജയദ്രഥാശ്വാസനം – ദ്രോണൻ ജയദ്രഥനെ സമാശ്വസിപ്പിക്കുന്നു –** സഞ്ജയൻ പറഞ്ഞു: "ജയാർത്ഥികളായ പാണ്ഡവന്മാരുടെ മഹാഘോഷം ശ്രവിച്ചപ്പോൾ ചാരന്മാർ പറഞ്ഞുകേട്ട് ഉഴന്ന് ജയദ്രഥൻ എഴുന്നേറ്റു. ശോകത്താൽ ഉള്ളു മോഹിച്ച് അവൻ സങ്കടത്തിൽ ആണ്ടുപോയി. അഗാധമായ ദുഃഖസമുദ്രത്തിൽ അവൻ മുങ്ങിപ്പോകുന്നമട്ടിലായി. പലതും ചിന്തിച്ചു ചിന്തിച്ച് ജയദ്രഥൻ രാജാക്കന്മാരുള്ളേടത്തേക്കു

ചെന്നു. അവൻ ആ രാജാക്കന്മാരുടെ മുമ്പിൽച്ചെന്ന് ആവലാതിയായി അഭിമന്യുവിന്റെ അച്ഛനെ ഭയപ്പെട്ട് ലജ്ജിച്ച് ഇപ്രകാരം പറഞ്ഞു: 'പാണ്ഡുവിന്റെ ഭാര്യയിൽ ആ പടുകൂളൻ ദേവേന്ദ്രന്നു പിറന്ന ആ ദുഷ്ടനില്ലേ, അവൻ എന്നെ കാലപുരികയറ്റുവാൻ വിചാരിക്കുന്നുണ്ടത്രേ! നിങ്ങൾക്കു ശുഭംവരട്ടെ! ഞാൻ പോകട്ടെ! ഞാൻ സ്വന്തം വീട്ടിൽ പോയി ജീവിക്കുവാൻ വിചാരിക്കുന്നു. അല്ലെങ്കിൽ അസ്ത്രജ്ഞരായ നിങ്ങൾ, ക്ഷത്രിയർഷഭർ, എന്നെ രക്ഷിക്കണം. വീരന്മാരെ, അർജ്ജുനൻ കൊല്ലുന്ന എനിക്ക് നിങ്ങൾ അഭയം നല്കണം. ദ്രോണൻ, ദുര്യോധനൻ, കൃപൻ, കർണ്ണൻ വാൽഹികബാൽഹികന്മാർ, ദുശ്ശാസനാദ്യന്മാർ, ഇവരൊക്കെ കാലൻ വന്ന് ഗ്രസിക്കുന്നതായാലും രക്ഷിക്കുവാൻ ശക്തരാണല്ലൊ. പിന്നെ പാർത്ഥൻ എന്ന ഒരു മനുഷ്യൻ കൊല്ലാൻ വന്നാൽ പറയാനുണ്ടോ? ഈ രാജാക്കന്മാരാരും എന്നെ കാക്കുകയില്ലെന്നുവരുമോ? പാണ്ഡവന്മാരുടെ സന്തോഷം കേൾക്കുമ്പോഴാണ് എനിക്കു ഭയം. മരണമടുത്തവന്റെ മട്ടിൽ എന്റെ ദേഹം തളരുന്നു. ഗാണ്ഡീവി എന്റെ വധത്തിന്നായി സത്യംചെയ്തിരിക്കുന്നു എന്നത് ശരിയാണ്. കരയേണ്ട സമയത്തു പാണ്ഡവന്മാർ ഹർഷിച്ച് ആർക്കുകയാണു ചെയ്യുന്നത്. അതിൽ മാറ്റംചെയ്യുവാൻ ദേവാസുരന്മാർക്കും ഫണിഗന്ധർവ്വാശരന്മാർക്കും സാധിക്കയില്ലത്രെ! പിന്നെ ഈ രാജാക്കന്മാർക്ക് എന്തുചെയ്യുവാൻ കഴിയും? പാണ്ഡവൻ ശപഥംചെയ്താൽ അത് നിർവ്വഹിക്കുകതന്നെ ചെയ്യും. അതുകൊണ്ട് നിങ്ങൾ എനിക്ക് അനുവാദം തന്നാലും; നരമുഖ്യരേ! നിങ്ങൾക്ക് ഭദ്രം! പാണ്ഡുപുത്രൻ കാണാത്തവിധം ഞാൻ വല്ലേടവും പോയി ഒളിക്കട്ടെ!"

സഞ്ജയൻ പറഞ്ഞു: "പേടിച്ചുഴന്ന് ഇപ്രകാരം അവൻ വിലപിക്കെ, തന്റെ കാര്യത്തിൽ എപ്പോഴും തൽപരനായ ദുര്യോധനൻ പറഞ്ഞു."

ദുര്യോദനൻ പറഞ്ഞു: "ഹേ നരവ്യാഘ്രാ! നീ ഭയപ്പെടേണ്ട. നീ വീരക്ഷത്രിയന്മാരുടെ മദ്ധ്യത്തിൽ പോരിൽ നില്ക്കുമ്പോൾ നിന്നെ ആർ സ്മരിക്കുവാൻപോലും ശക്തനാകും? ഈ ഞാൻ, വൈകർത്തനനായ കർണ്ണൻ, ചിത്രസേനൻ, വിവിംശതി, യൂപകേതു, ശലൻ, ശല്യൻ, വൃഷസേനൻ, ദുരാസദനായ പുരുമിത്രൻ, ജയൻ, ഭോജൻ, കാംബോജേന്ദ്രനായ സുദക്ഷിണൻ, സത്യവ്രതൻ, മഹാബാഹുവായ വികർണ്ണൻ, ദുർമ്മുഖൻ, സുബാഹു, ദുശ്ശാസനൻ, ശസ്ത്രധാരിയായ കലിംഗൻ, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, ദ്രോണൻ, ദ്രൗണി, സൗബലൻ ഇവരും മറ്റു പലരും നാനാരാജ്യങ്ങളുടെ അധീശന്മാരുമെല്ലാം സൈന്യത്തോടുകൂടി നിന്നെ തുണയ്ക്കും. നിനക്ക് ഒട്ടും ഇണ്ടൽ വേണ്ട. തേരാളിവ്രതനായ നീയും ശൂരനാണല്ലൊ മഹാമതേ! പിന്നെ എന്തിനാണ് നീ സൈന്ധവാ! പാണ്ഡവന്മാരെ ഭയപ്പെടുന്നത്? പതിനൊന്നക്ഷൗഹിണിസൈന്യം നിന്റെ രക്ഷയ്ക്കുണ്ട്. അവർ കിണഞ്ഞ് ഏല്ക്കും, പിന്നെ എന്തിന്നു നീ ഭയപ്പെടുന്നു? ഭയപ്പെടേണ്ട. സൈന്ധവാ! ഭയം വിടൂ!"

സഞ്ജയൻ തുടർന്നു: "ഇപ്രകാരം നിന്റെ മകൻ ആശ്വസിപ്പിച്ച സൈന്ധവൻ ദുര്യോധനനോടുകൂടി രാത്രി ദ്രോണന്റെ സമീപത്തു ചെന്നു. അവൻ ദ്രോണനെക്കണ്ട് വന്ദിച്ച് അടുത്തിരുന്നു തൊഴുത് ഇപ്രകാരം ചോദിച്ചു: 'ലക്ഷ്യം, നോട്ടം, ദൂരേയ്ക്കുള്ള എയ്ത്ത്, കൈവേഗം, ദൃഢഭേദനം, ഇവയ്ക്ക് എനിക്കും പാർത്ഥന്നും തമ്മിലുള്ള അന്തരം ഭവാൻ പറയണം. വിദ്യാവിശേഷങ്ങൾ തത്വംപോലെ അറിയുവാൻ ഗുരോ, എനിക്കാഗ്രഹമുണ്ട്. അർജ്ജുനന്നും എനിക്കുമുള്ള യോഗ്യത താരതമ്യം ചെയ്ത് ശരിക്കുള്ളതു ഭവാൻ പറയണം.'

ദ്രോണൻ പറഞ്ഞു: 'ആചാര്യനിൽനിന്നുള്ള ശിക്ഷണം ഹേ, താതാ നിനക്കും പാർത്ഥനും സമംതന്നെയാണ്. യോഗംകൊണ്ടും പരിശ്രമംകൊണ്ടും നിന്നേക്കാൾ മേലെയാണ് അർജ്ജുനൻ. എന്നു വെച്ചു നീ പോരിൽ ഒരിക്കലും അർജ്ജുനനെ ഭയപ്പെടേണ്ടതില്ല. ഉണ്ണീ, നിന്നെ ഞാൻ ഭയത്തിൽ സംശയംകൂടാതെ കാത്തുകൊള്ളാം. എന്റെ കൈ കാക്കുന്ന ഒരുത്തനെ ദേവന്മാർപോലും വന്ന് ആക്രമിക്കുകയില്ല. പാർത്ഥൻ കടക്കാത്തമാതിരി ഞാൻ വ്യൂഹം കെട്ടുന്നുണ്ട്. ഭയപ്പെടാതെ പൊരുതിക്കൊള്ളുക. സ്വന്തം ധർമ്മത്തെ നീ കാക്കുക! പിതൃപൈതാമഹമായ മാർഗ്ഗത്തിലൂടെ ഭവാനും പോവുക! വിധിപോലെ വേദം അഭ്യസിച്ച് അഗ്ന്യാഹുതികഴിച്ച നീ പല യജ്ഞങ്ങളും ചെയ്തിട്ടില്ലേ? നീ എന്തിന്നു മൃത്യുവെ ഭയപ്പെടുന്നു? ബാഹുവീര്യംകൊണ്ടു സമ്പാദിക്കുന്ന ദിവ്യലോകം നീ പ്രാപിക്കുക. കുരുക്കളും, പാണ്ഡവരും, യദുക്കളും, മറ്റുള്ളവരുമെല്ലാം, ഞാനും മകനും ഒക്കെയും, അസ്ഥിരന്മാരാണ്. ഒന്നും ശാശ്വതമല്ല എന്ന് നീ ധരിക്കുക! ക്രമത്താൽ നമ്മളൊക്കെ കാലനാൽ ഹതരായി അവരവരുടെ കർമ്മത്തിന്നനുസരിച്ചു ചേർന്ന് പരലോകത്ത് എത്തും. ക്ഷത്രധർമ്മസ്ഥരായ വീരക്ഷത്രിയന്മാർക്ക്, തപസ്വികൾ തപംചെയ്തു ഏതു ലോകത്തിലെത്തുമോ ആ ലോകം ലഭിക്കുന്നതാണ്.' ഇപ്രകാരം ഭാരദ്വാജൻ പറഞ്ഞ് ആശ്വസിപ്പിച്ചപ്പോൾ സൈന്ധവൻ പാർത്ഥനിലുള്ള ഭയം വിട്ട് യുദ്ധം ചെയ്യുവാൻ ഒരുങ്ങി. അപ്പോൾ നിന്റെ ഭടന്മാർക്കും ഹർഷമുണ്ടായി. വാദ്യഘോഷങ്ങളും ഘോരമായ സിംഹാരവങ്ങളുമുണ്ടായി."

**75. കൃഷ്ണവാക്യം - ജയദ്രഥവധം അത്ര എളുപ്പമുള്ള കാര്യമല്ലെന്ന് കൃഷ്ണൻ അർജ്ജുനനെ ഉദ്ബോധിപ്പിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "സിന്ധുരാജാവിനെ വധിക്കുവാൻ അർജ്ജുനൻ ശപഥംചെയ്തപ്പോൾ മഹാബാഹുവായ വാസുദേവൻ ധനഞ്ജയനോടു പറഞ്ഞു: 'ഭ്രാതാക്കന്മാരുടെ അഭിപ്രായം എന്തെന്നറിയാതെ ആ സൈന്ധവനെ കൊല്ലുവാൻ നീ സത്യംചെയ്തത് സാഹസമായിപ്പോയി. എന്നോടുപോലും ആലോചിക്കാതെ നീ വലിയ കാര്യമാണ് ഏറ്റിരിക്കുന്നത്. നമ്മൾ ഈ സർവ്വലോകർക്കും പരിഹാസ്യന്മാരാകാതിരിക്കണം! ധാർത്തരാഷ്ട്രന്മാരുടെ കൈനിലയിലേക്ക് ഞാൻ ചാരന്മാരെ വിട്ടിരുന്നു. അവർ ഉടനെ വന്ന് നമ്മെ വാർത്തയറിയിച്ചു. നീ സൈന്ധവവധപ്രതിജ്ഞയെടുത്ത സമയത്തുണ്ടായ സിംഹനാദങ്ങൾ അവർ കേട്ടു. ആ ശബ്ദം ചാർച്ചക്കാരായ കൗരവന്മാർ കേട്ടു ഭയപ്പെട്ടു. ഈ സിംഹനാദം അകാരണമാണെന്നു വിചാരിച്ച് അവർ ചിലതിന്നൊക്കെ വട്ടംകൂട്ടി. അവരുടെ പടയിൽ വലിയ ഘോഷവും ബഹളവുമായി. ആന, തേര്, ആൾ, കുതിരകളുടെ ഭീഷണഘോഷം എന്നിവയുണ്ടായി. അഭിമന്യുവധം കേട്ട് ദുഃഖംമൂത്ത അർജ്ജുനൻ രാത്രിയുദ്ധത്തിന്നായി കോപിച്ചെത്തുമെന്ന് അവർ വിചാരിച്ചു. സത്യവ്രതന്മാരായ ആ കൂട്ടർ നിന്റെ പ്രതിജ്ഞയെ, സിന്ധുരാജവധത്തിന്നുള്ള പ്രതിജ്ഞയെ, ഹേ! രാജീവലോചനാ, അവർ കേട്ടു. ഉടനെ ക്ഷുദ്രമൃഗങ്ങളെപ്പോലെ അവരെല്ലാം പേടിച്ചുഴന്നു.

ദുര്യോധനാമാത്യന്മാരും, ജയദ്രഥരാജാവും, മന്ത്രിമാരോടുകൂടി എഴുന്നേറ്റ് ആവലാതിയോടെ ഉടനെ കൈനില വിട്ടു. ദുഃഖത്തോടുകൂടി ആ സിന്ധുസൗവീരരാജാവ് ശുഭക്രിയകളോടുകൂടി മന്ത്രകാലത്ത് മന്ത്രിച്ചു. ദുര്യോധനനോട് ഇപ്രകാരം പറഞ്ഞു: 'പുത്രനെകൊന്നതിന്ന് അർജ്ജുനൻ എന്നെ നാളെ വധിക്കുമെന്ന് സൈന്യമദ്ധ്യത്തിൽവെച്ചു ശപഥംചെയ്തിരിക്കുന്നു. ദേവന്മാർക്കും, ഗന്ധർവ്വന്മാർക്കും, ദാനവന്മാർക്കും, ഉരഗങ്ങൾക്കും, രാക്ഷസന്മാർക്കും എന്നല്ല ആർക്കുംതന്നെ അർജ്ജുനൻ ചെയ്ത സത്യം തെറ്റിക്കുവാൻ കഴിയുകയില്ല. നിങ്ങൾ എന്നെ കാത്തുരക്ഷിക്കുവിൻ. നിങ്ങളുടെ മൂർദ്ധാവിൽ അർജ്ജുനൻ കാൽവെച്ചിരിക്കുന്നു. ലാക്കുവെച്ച് അതു സാധിക്കുവാനിടയാക്കരുത്. അതിൽ നീതി നടത്തണം. അപ്രകാരം ചെയ്യുന്നില്ലെങ്കിൽ, എന്നെ യുദ്ധത്തിൽ രക്ഷിക്കുന്നില്ലെങ്കിൽ, ഹേ, കുരുനന്ദനാ നീ എന്നെ പോകുവാൻ അനുവദിക്കണം. ഞാൻ എന്റെ വീട്ടിലേക്കു പോവുകയാണ്.' ഇപ്രകാരം സൈന്ധവൻ പറഞ്ഞതുകേട്ട് സുയോധനൻ തലതാഴ്ത്തി 'അളിയ' ന്റെ പേടികേട്ട് ചിന്തയിൽ മുഴുകി. അവന്റെ വിഷമം കണ്ടപ്പോൾ സിന്ധുരാജാവ് മെല്ലെ തന്റെ ഹിതംനോക്കി ആക്ഷേപപൂർവ്വം ഇങ്ങനെ പറഞ്ഞു: 'അത്ര യോഗ്യനായ ഒരു വില്ലാളിയായി ഞാൻ നിങ്ങളുടെ കൂട്ടത്തിലാരേയും കാണുന്നില്ല. പോരിൽ അർജ്ജുനാസ്ത്രത്തെ

അസ്ത്രംകൊണ്ടു തടുക്കുവാൻപോന്നവൻ വേണ്ടേ? കൃഷ്ണൻ തുണയുള്ളവനായ ജിഷ്ണു ഗാണ്ഡീവംവില്ല് ഉലയ്ക്കുമ്പോൾ അവന്റെ നേരെ സാക്ഷാൽ ദേവേന്ദ്രന്നുപോലും നില്ക്കുവാൻ സാദ്ധ്യമല്ല. മുമ്പ് രുദ്രനോടുപോലും അർജ്ജുനൻ നിലത്തുനിന്നുകൊണ്ടുതന്നെ പൊരുതിയെന്ന് ഞാൻ കേട്ടിട്ടുണ്ട്. മഹാവീര്യനായ അവൻ ഹിമാലയത്തിൽവെച്ച് ശിവനോടു പോരാടി പോലും! ഹിരണ്യപുരിയിൽ പാർക്കുന്ന അനവധി ദാനവേന്ദ്രന്മാരെ ദേവരാജാജ്ഞയാൽ ഒറ്റത്തേരാൽ വെന്നുപോലും! ധീമാനായ വാസുദേവനോടു ചേർന്ന് കുന്തീപുത്രൻ ദേവന്മാരടക്കമുള്ള മൂന്നുലോകവും കീഴടക്കുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. ഞാൻ എന്റെ വീട്ടിലേക്കു പോകയാണ്. എന്നെ അനുവദിക്കണം. അല്ലെങ്കിൽ ദ്രോണനും മകനുംകൂടി എന്നെ കാക്കണം. അതിന്നു കഴിയുമോ?' ഇപ്രകാരം പറഞ്ഞ് ആ രാജാവ് ദ്രോണന്റെ അടുത്തു ചെന്ന് യാചിച്ചു. അതു കേട്ട് ആചാര്യൻ സംരക്ഷണം ഏർപ്പാടുചെയ്തു ഹയങ്ങളെ സജ്ജമാക്കി.

കർണ്ണൻ, യൂപധ്വജൻ, ദ്രൗണി, ദുർജ്ജയനായ വൃഷസേനൻ, കൃപൻ, ശല്യൻ ഇങ്ങനെ ആറ് മഹാരഥവീരന്മാരാൽ ദ്രോണൻ ശകടമിശ്രിതമായ പത്മാർദ്ധവ്യൂഹം നിർമ്മിച്ചു. പത്മകർണ്ണികയിൽ തൂശീപാശന്തിൽ (മദ്ധ്യഭാഗത്ത്) ജയദ്രഥൻ നിന്നു. വീരന്മാർ കാക്കുന്ന വിധം നില്ക്കുന്ന യുദ്ധദുർമ്മദനായ ജയദ്രഥൻ വില്ലിലും, അസ്ത്രത്തിലും, വീര്യത്തിലും നെഞ്ഞൂക്കിലും അങ്ങനെ തള്ളിനിന്നു. തീർച്ചയായും ഈ ആറ് മഹാരഥന്മാരും അസഹ്യന്മാരാണ് പാർത്ഥാ. ഈ ആറ് മഹാരഥന്മാരേയും ജയിക്കാതെ ജയദ്രഥനെ വധിക്കുവാൻ നിനക്കു സാധിക്കയില്ല. ഈ ആറുപേരുടേയും യോഗ്യത നീ വെവ്വേറെ ചിന്തിച്ചു നോക്കൂ. ഇവർ ആറുപേരും ഒത്തുചേർന്നാലത്തെ കഥയെന്താണ്? എളുപ്പമാണോ അവരെ വെല്ലുവാൻ?

സ്വന്തം ഹിതത്തിന്നുവേണ്ടി നീതി നാം വീണ്ടും ചിന്തിക്കുക. കാര്യസിദ്ധിക്ക് ഇഷ്ടമന്ത്രവേദികളായ മന്ത്രികളോടുകൂടിയിരുന്ന് ഇനി ആലോചിക്കുക!"

**76. അർജ്ജുനന്റെ മറുപടി** – അർജ്ജുനൻ പറഞ്ഞു: "കൗരവന്ന് ആറ് ശക്തന്മാരായ രഥികളുണ്ടല്ലോ. അവർക്ക് എന്റെ പകുതി ബലം ഇല്ലെന്നാണ് എന്റെ നിശ്ചയം. അവർ വിടുന്ന അസ്ത്രം അസ്ത്രംകൊണ്ടു തടുത്ത് ജയദ്രഥവധത്തിന്നു നോക്കുന്ന ഞാൻ സൈന്യവ്യൂഹം പിളർക്കുന്നത് ഭവാനു കാണിച്ചുതരാം! കൂട്ടത്തോടുകൂടെ ദ്രോണൻ ആവലാതിപ്പെട്ടു നോക്കിനില്ക്കുമ്പോൾ, അവരുടെ കണ്ണിന്നു മുമ്പിൽവെച്ച് ഞാൻ ജയദ്രഥന്റെ തല എയ്തു താഴെ വീഴ്ത്തും. വസുക്കൾ, സാദ്ധ്യർ, രുദ്രന്മാർ, അശ്വിനീ പുത്രന്മാർ, പിതൃക്കൾ, ഗന്ധർവ്വന്മാർ, പക്ഷീന്ദ്രന്മാർ, അംഭോധികൾ, ഗിരീന്ദ്രന്മാർ, വ്യോമം, ആകാശം, ഭൂമി, ഗിരീശന്മാർ, ദിക്കുകൾ, നാടന്മാർ, കാടന്മാർ, ഭൂതജാലങ്ങൾ, ചരാചരങ്ങളെല്ലാംതന്നെ സിന്ധുരാജാവിന്റെ രക്ഷയ്ക്ക് വളഞ്ഞുനിന്നാലും, മധുസൂദനാ! അമ്പെയ്ത് അവനെ നാളെ ഞാൻ കൊല്ലുന്നതു ഭവാനു കാണാം. കൃഷ്ണാ! ഞാൻ സത്യംചെയ്യുന്നു. എന്റെ ഈ ശസ്ത്രത്താണ്, ഇതു സത്യമാണ്. ആ പാപിയായ ദുഷ്ടനെ കാക്കുന്ന ധനുർദ്ധരവീരനായ ദ്രോണനില്ലേ, അവന്റെ നേർക്കാണ് ഞാനാദ്യമായി ചെല്ലുവാൻ വിചാരിക്കുന്നത്. ഈ ചൂത് അവനിൽ ബദ്ധമാണെന്ന് സുയോധനൻ കാണുന്നുണ്ട്. അവന്റെ സൈന്യത്തെ ഭേദിച്ചു സൈന്ധവന്റെ അടുത്ത് ഞാനെത്തും. നാളെക്കാണാം. കൂർത്തുമൂർത്ത നാരാചംകൊണ്ട് സകല ധനുർദ്ധരന്മാരേയും, ഗിരിശൃംഗംപോലെ സകലത്തിനേയും പിളർന്നു വീഴ്ത്തുന്നതു ഞാൻ കാണിച്ചുതരാം. ആന, ആൾ, അശ്വജാലം ഇവയുടെ ഉടലിൽനിന്നു ചോര പ്രവഹിക്കും. കൂർത്തുമൂർത്ത അമ്പെയ്ത് ദേഹം പിളർക്കുമ്പോൾ വീണിട്ടും വീഴുമ്പോഴും രക്തം പ്രവഹിക്കും. ഗാണ്ഡീവം വിടുന്ന ബാണങ്ങൾ മനോവായുജവത്തോടെ പാഞ്ഞുചെന്ന് നരനാഗാശ്വദേഹങ്ങളെ അസംഖ്യം അറുത്തുവിടും. യമൻ, രുദ്രൻ, ഇന്ദ്രൻ, വരുണൻ, വിത്തേശൻ ഇവരിൽനിന്നൊക്കെ ഞാൻ പഠിച്ച ഘോരാസ്ത്രങ്ങളൊക്കെ ഇവിടെ നാളെ മാനുഷന്മാർ കാണും. ബ്രഹ്മാസ്ത്രംകൊണ്ട് അസ്ത്രങ്ങൾ ഞാൻ നാളെ ഉടയ്ക്കുന്നതു ഭവാന് കാണാം. നാളെക്കാണാം സൈന്ധവന്റെ രക്ഷക്കാരുടെയൊക്കെ, രാജാക്കന്മാരുടെയൊക്കെ, ശിരസ്സുകൾ അമ്പെയ്തു നാളത്തെ യുദ്ധത്തിൽ പോർക്കളത്തിൽ നിരത്തുന്നത് ഞാൻ ഭവാന് കാണിച്ചു തരാം. ഞാൻ ക്രവ്യാദതർപ്പണം (മാംസഭോജികളായ ഹിംസ്രജന്തുക്കളെ സന്തോഷിപ്പിക്കുക) ചെയ്തു ശത്രുക്കളെയൊക്കെ അകറ്റും. സുഹൃത്തുക്കളെ പ്രീതിപ്പെടുത്തി ഞാൻ സിന്ധുരാജനെ ഉടയ്ക്കും. പല കുറ്റവും ചെയ്ത വൈരിയായ അവൻ ദുഷ്ടനാട്ടിൽ പിറന്നവനാണ്. ഞാൻ സംഹരിച്ചുവിട്ട അവൻ ബന്ധുജനങ്ങളിൽ ദുഃഖം വളർത്തും. പാരൊട്ടുക്കും മുടിക്കുന്ന ആ പാപിയായ സൈന്ധവനെ പോർക്കളത്തിൽ ഞാൻ മന്നവന്മാരോടൊപ്പം എയ്തു അറുക്കുന്നതു ഭവാന് കാണാം. നാളെ ഞാൻ അങ്ങനെ ചെയ്യും. അതു കണ്ടാൽ സുയോധനൻ പോരിൽ എന്നെപ്പോലെ ഒരു ധനുർദ്ധരൻ ലോകത്തിലില്ലെന്നു പറയും. ദിവ്യചാപമായ ഗാണ്ഡീവവും, പോരാളിയായ ഞാനും സൂതനായ ഭവാനും ഒന്നിച്ചുചേർന്നാൽ പിന്നെ, ജയിക്കാത്തതെന്തുണ്ട് വിശ്വത്തിൽ? നിന്റെ പ്രസാദംകൊണ്ട് എനിക്കു പോരിൽ സാധിക്കാത്തതെന്തുണ്ട്. അസാദ്ധ്യങ്ങളൊക്കെയും സാധിക്കുമെന്ന് ഭവാൻ അറിഞ്ഞിട്ടും എന്നെ പരിഹസിക്കുകയാണോ?

ലക്ഷ്മി ചന്ദ്രനിൽ സ്ഥിരയാണ്. കടലിൽ ജലം സ്ഥിരമാണ്. അപ്രകാരം അർജ്ജുനന്റെ ശപഥം സ്ഥിരമാണെന്ന് ജനാർദ്ദനാ, ഭവാൻ ധരിച്ചാലും! ഭവാൻ എന്റെ അസ്ത്രങ്ങളെ നിന്ദിക്കരുത്. എന്റെ വില്ലിന്റെ യോഗ്യതയെ നിരസിച്ചു പറയരുത്. എന്റെ ബലത്തെ ഭവാൻ ധിക്കരിച്ചു പറയരുത്. പാർത്ഥനെ നിന്ദിക്കരുത്. പോരിൽ ഞാൻ മടങ്ങാത്തവിധം ചെല്ലും. അന്യൻ തോല്ക്കുന്നവിധം ഞാൻ അടിച്ചുകയറും. എന്റെ ഈ സത്യത്താൽ ഞാൻ ജയദ്രഥനെ കൊന്നു എന്ന് ഭവാൻ ഓർത്തുകൊള്ളുക.

ബ്രാഹ്മണനിൽ സത്യം ദൃഢമാണ്. നല്ല ജനങ്ങളിൽ താഴ്മ ദൃഢമാണ്. യജ്ഞങ്ങളിൽ ശ്രീ ദൃഢമാണ്. വിഷ്ണുവിൽ ജയം ദൃഢമാണ്."

സഞ്ജയൻ പറഞ്ഞു: "തന്റെ ആത്മാവായ ഹൃഷീകേശനോട് ഇപ്രകാരം പറഞ്ഞ് ശക്രപുത്രൻ ആർത്ത് കൃഷ്ണനെ ഇപ്രകാരം അറിയിച്ചു: 'നേരം വെളുക്കുമ്പോഴേക്കും തേരിൽ വേണ്ടതൊക്കെ ഒരുക്കണം. കൃഷ്ണാ! ഭവാൻ അപ്രകാരം ചെയ്താലും വലിയ കാര്യം നടത്തുവാൻ ഞാൻ ഉറച്ചിരിക്കുന്നു."

**77. സുഭദ്രാശ്വാസനം – സുഭദ്രയെ കൃഷ്ണൻ ആശ്വസിപ്പിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "ശോകദുഃഖാർത്തരായ കൃഷ്ണനും ജിഷ്ണുവും രാത്രി ചീറ്റുന്ന പാമ്പുകൾപോലെ നിദ്രയില്ലാതെ കിടന്നു. നരനാരായണന്മാർ ചൊടിച്ചിരിക്കുന്നു എന്നറിഞ്ഞ് ദേവന്മാർ നടുങ്ങി. എന്താണാവോ വരാൻപോകുന്നത് എന്ന് അവർ ഓർത്തു. ആപൽസൂചകമായ വിധം കൊടുങ്കാറ്റു വീശി. സൂര്യനിൽ കബന്ധത്തോടുകൂടി പരിഘം കണ്ടു. ശുഷ്കമായ അശനികൾ വീണു. ഇടിയും കടുത്ത മിന്നലുമുണ്ടായി. മലകളും കാടുകളും ഉൾപ്പെടെ ഭൂമി ചലിച്ചു. മത്സ്യങ്ങൾചേർന്ന സമുദ്രം കലങ്ങി. സമുദ്രത്തിലേക്കൊഴുകുന്ന പുഴകൾ മേല്പോട്ടൊഴുകി. തേര്, ആന, ആൾ, അശ്വം എന്നിവയൊക്കെ മേലും കീഴും വിട്ടമാതിരിയായി. ക്രവ്യാദങ്ങളെ തൃപ്തിപ്പെടുത്തിയ മഹാരാഷ്ട്രത്തിന്ന് പുഷ്ടി വർദ്ധിക്കുവാൻപോവുകയാണെന്നു തോന്നിപ്പോയി. വാഹനങ്ങളായ ആന, കുതിര മുതലായവ മലമൂത്രങ്ങളൊഴുക്കിനിന്ന് കണ്ണുനീരൊലിപ്പിച്ചു. രോമാഞ്ചമഞ്ചുന്ന ഘോരദുർന്നിമിത്തങ്ങൾ അവയുടെ ഹൃദയത്തിലും ചലനമുണ്ടാക്കി. ഭാരതർഷഭനായ ധൃതരാഷ്ട്രാ! നിന്റെ സൈന്യങ്ങളൊക്കെ നടുങ്ങി. ബലവാനായ സവ്യസാചി ചെയ്ത സത്യം കേട്ടാൽ എങ്ങനെ നടുങ്ങാതിരിക്കും? പിന്നെ മഹാഭുജനായ ഇന്ദ്രപുത്രൻ കൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ! ഭവാൻ സ്നുഷയോടുകൂടി സഹോദരിയായ സുഭദ്രയെ ആശ്വസിപ്പിക്കുക. സ്നുഷകൾക്കും തോഴി

കൾക്കുമുള്ള ശോകം ഭവാൻ സമാശ്വസിപ്പിച്ചാലും. സത്യമായ സാമവാക്കുകൊണ്ട് അവരുടെ ഹൃദയത്തിന്ന് ആശ്വാസം നല്കൂ മാധവാ!' പാർത്ഥന്റെ ഗൃഹംവിട്ട് വാസുദേവൻ ബുദ്ധിക്ഷയ ത്തോടുകൂടി പുത്രശോകാർത്തയായ ഭഗിനിയുടെ സമീപത്തു ചെന്ന് ആശ്വസിപ്പിച്ചു."

വാസുദേവൻ പറഞ്ഞു: "അല്ലയോ വാർഷ്ണേയീ, നീ വ്യസനിക്കരുത്. സ്നുഷയോടുകൂടി നീ സമാശ്വസിക്കുക. അല്ലയോ ഭീരു! കാണികൾക്കൊക്കെ കാലത്തിന്റെ നില തീർച്ച പ്പെട്ടതാണ്. നിന്റെ പുത്രൻ കുലീനനാണ്, ക്ഷത്രിയനാണ്, ധീര നാണ്; വിശേഷിച്ചും നിന്റെ പുത്രൻ മരിച്ച മരണം എത്രയും നല്ല തായ മരണമാണ്. അതിൽ നീ ദുഃഖിക്കാതിരിക്കുക. ഭാഗ്യത്താൽ മഹാരഥനും ധീരനുമായ അച്ഛന്നുചേർന്ന പരാക്രമിയായ മകൻ, ക്ഷത്രിയന്മാർക്കു ചേർന്ന വിധിപ്രകാരം വീരലോകത്തെ പ്രാപി ച്ചു. പല ശത്രുക്കളെ ജയിച്ച് കാലപുരിയിലേക്കയച്ചു. ക്ഷയിക്കാ ത്തതും ആഗ്രഹിക്കുന്നതെല്ലാം സാധിക്കുന്നതുമായ പുണ്യലോ കങ്ങളെ അവൻ പ്രാപിച്ചു. തപസ്സാലും ബ്രഹ്മചര്യത്താലും ശ്രുത ത്താലും പ്രജ്ഞയാലും സത്തുക്കൾ നേടുന്ന ഗതി നിന്റെ പുത്രൻ നേടിയല്ലോ! നീ വീരമാതാവാണ്, വീരപത്നിയാണ്, വീര ബാന്ധവയാണ്, വീരപുത്രിയാണ്. മകനെപ്പറ്റി നീ മാഴ്കരുത്; അവൻ സൽഗതി നേടി. ആ ബാലഘാതകനായ സൈന്ധവൻ, മഹാപാപി, ആ തള്ളലിന്നൊത്ത ഫലം മിത്രബാന്ധവന്മാരോ ടുകൂടി പ്രാപിക്കുവാൻപോകുന്നു. വരാരോഹേ, രാത്രി കഴിയു കയേ വേണ്ടൂ. പാപകർമ്മാവായ അവൻ പാർത്ഥന്റെ പിടി യിൽനിന്നു വിട്ടുപോവുകയില്ല. ഇന്ദ്രലോകത്തു പോയാലും അവന്നു രക്ഷയില്ല. ഭവതിക്കു നാളെ കേൾക്കാം, 'സൈന്ധവന്റെ തല അർജ്ജുനൻ കൊയ്തു' എന്ന്. സ്യമന്തപഞ്ചകത്തിന്റെ വെളിയിൽ ഭവതി കരയരുത്. ക്ഷത്രധർമ്മത്തെ മുമ്പിൽ നിർത്തി ആ ശൂരൻ സൽഗതി നേടി. നമുക്കും മറ്റു ശസ്ത്രജീവികൾക്കൊ ക്കെയും ഇതുതന്നെയാണു ഗതി. വേറെ മാർഗ്ഗമില്ല. വ്യൂഢോര സ്കൻ, വൃഷസ്കന്ധൻ, മഹാഭുജൻ, പോരിൽനിന്നു പിന്മാറാ ത്തവൻ, തേരുകളെ തകർക്കുന്നവൻ! ഹേ വരാരോഹേ, ഭവതി യുടെ പുത്രൻ സ്വർഗ്ഗലോകത്തിൽ എത്തിക്കഴിഞ്ഞു. നീ കരയ രുത്.

അച്ഛനെ പിൻതുടർന്ന വീരൻ, അമ്മത്താവഴിയേയും പിൻതുടർന്ന പരാക്രമി. ആ ധീരൻ വൈരികളെ വെട്ടിവീഴ്ത്തി. മഹാരഥനായ ആ ശൂരൻ പോയി. നീ സ്നുഷയെ സമാധാനി പ്പിക്കുക. അല്ലയോ ക്ഷത്രിയേ, രാജ്ഞീ, നീ കരയുകയാണോ? ഛേ! കഷ്ടം! നാളെ നീ നല്ല വർത്തമാനം കേട്ട് ശോകത്തെ കള യണം നന്ദിനീ! അർജ്ജുനൻ ചെയ്ത സത്യം അപ്രകാരമുള്ള താണ്. അതിൽ യാതൊരു തെറ്റും പറ്റുകയില്ല. നിന്റെ ഭർത്താവു വിചാരിക്കുന്ന കാര്യം നിഷ്ഫലമായി ഭവിക്കുകയില്ല; തീർച്ചയാ ണ്. നരന്മാർ, ഫണികൾ, പിശാചുക്കൾ, രാക്ഷസന്മാർ, പക്ഷി കൾ, ദേവന്മാർ, ദാനവന്മാർ ഇവരൊക്കെ സൈന്ധവനെ തുണ യ്ക്കുവാൻ വന്നുകൊള്ളട്ടെ! അവരും അവനുമൊക്കെ നാമാവ ശേഷമാകും. നാളെ അവൻ ഇല്ലതന്നെ!"

**78. സുഭദ്രാവിലാപം** – സഞ്ജയൻ പറഞ്ഞു: "മഹാത്മാ വായ കേശവന്റെ വാക്കു കേട്ടപ്പോൾ, സുഭദ്ര പുത്രശോകംമൂലം ദുഃഖിച്ചു വിലപിച്ചു."

സുഭദ്ര പറഞ്ഞു: "അയ്യോ! എന്റെ മകനേ! ഭാഗ്യംകെട്ട എന്നെ വിട്ട് നീ യുദ്ധത്തിന്നു പോയി. അയ്യോ! ഉണ്ണീ! നീ മരി ച്ചു. താതതുല്യപരാക്രമാ! നീ എന്നെവിട്ടു പോയി! നല്ല ചുണ്ടും നല്ല കണ്ണുമായി ഇന്ദീവരംപോലെ മനോഹരമായ നിന്റെ മുഖം ഇപ്പോൾ പൊടിപുരണ്ടു കാണുന്നുണ്ടാകും. നല്ല കൈയും നല്ല തലയും ഭംഗിയുള്ള കഴുത്തും വിരിഞ്ഞ മാറും കൃശമായ വയറും ചേർന്ന നീ, അയ്യോ! പോരിൽ പിന്തിരിക്കാത്ത നീ, പടക്കളത്തിൽ വീണുകിടക്കുകയല്ലേ? വാർന്ന് ഭംഗിയായ ശരീരം, മനോഹര മായ നേത്രങ്ങൾ ഇവയോടുകൂടിയ നിന്നെ. ശസ്ത്രം ഏറ്റു വീണു കിടക്കുന്ന നിന്നെ, ആകാശത്തുനിന്നു വീണ ചന്ദ്രനെപ്പോലെ ലോകം കാണുന്നുണ്ടാകും!

മുമ്പേ നല്ല ഭംഗിയുള്ള പട്ടുവിരിപ്പിൽ കിടന്നിരുന്ന നീ, സുഖയോഗ്യനായ നീ, എങ്ങനെ ഇപ്പോൾ പോർക്കളത്തിൽ കിട ക്കുന്നു? മുമ്പേ സ്ത്രീകൾ ഉപാസിച്ചിരുന്നു. ആ മഹാഭുജനായ വീരനെ, പോരിൽ വീണുകിടക്കുന്ന അവനെ, ഇപ്പോൾ ശിവാ ളികളല്ലേ (പെൺകുറുക്കന്മാരല്ലേ) ഉപാസിക്കുന്നത്? സൂതമാഗ ധവന്ദീന്ദ്രന്മാർ നന്ദിയോടെ മുമ്പു സ്തുതിച്ചിരുന്നവൻ ഇപ്പോൾ ക്രൂരക്രവ്യാദരാജിയാലാണല്ലോ ഉപാസിക്കപ്പെടുന്നത്? നാഥ രായി പാണ്ഡവന്മാരും വൃഷ്ണിപ്രവരന്മാരും പാഞ്ചാലന്മാരും ഉള്ളവനായിരുന്നിട്ടും നീ എന്താണു മകനെ ഇങ്ങനെ അനാഥ നെപ്പോലെ ചത്തത്?

ഉണ്ണീ, എനിക്ക് നിന്നെ കണ്ടിട്ടും കണ്ടിട്ടും മതിയായിട്ടി ല്ലല്ലോ! മോനേ, ഭാഗ്യംകെട്ട അമ്മ ഇനി നീയില്ലാതെ ജീവിക്ക യില്ല. യമലോകത്തേക്കു ഞാനും വരികയാണ്. നീണ്ട കണ്ണ്! നല്ല മുടി! നല്ല മുഖം! നല്ല വാക്ക്! അയ്യോ! മകനേ, ഇതൊക്കെ ഞാൻ എങ്ങനെ മറക്കേണ്ടൂ! കേടില്ലാത്ത നിന്റെ മുഖം മോനേ! ഞാൻ എന്നു കാണും?

ഭീമന്റെ കൈയൂക്ക് നിന്ദ്യംതന്നെ. പാർത്ഥന്റെ വില്ലിന്റെ ബലംകൊണ്ട് എന്തു കാര്യം? മോശംതന്നെ. വൃഷ്ണിപാഞ്ചാ ലന്മാരുടെ വീര്യം എന്തിന്നു കൊള്ളാം? കേകയചൈദ്യന്മാർ മോശം! സൃഞ്ജയന്മാരും മത്സ്യന്മാരുമൊക്കെ മോശം! അയ്യോ മകനേ വീരാ! പോരിൽപ്പെട്ട നിന്നെ നോക്കാൻകഴിയാത്തവരല്ലേ ഇവരൊക്കെ!

മകനേ! നീയില്ലാത്ത ലോകം ശൂന്യമായും ഭംഗിയില്ലാത്ത തായും ഞാൻ കാണുന്നു. മാലാണ്ട കണ്ണോടുകൂടിയല്ലേ ഞാൻ നോക്കുന്നത്. അഭിമന്യുവെക്കാണാതെ, നോക്കുന്ന കണ്ണിന്ന് മറ്റെന്തു കണ്ടാലാണ് സന്തോഷമുണ്ടാകുക!

കൃഷ്ണന്റെ മരുമകൻ, ഗാണ്ഡീവിയുടെ പൊന്നുമകൻ! രഥാധിരഥവീരൻ! നീയും വീണു എന്നല്ലേ കേൾക്കുന്നത്? അയ്യോ! നീ കണ്ടുകാണാതായ സ്വപ്നംപോലെയായല്ലോ മകനേ! എല്ലാം മാഞ്ഞുപോയല്ലോ! വെള്ളത്തിലെ പോളപോലെ മനുഷ്യജന്മം ചഞ്ചലം തന്നെ!

നിന്നെപ്പറ്റി ഓർത്തു ദുഃഖിക്കുന്ന തരുണിയായ നിന്റെ ഭാര്യ യെ, കിടാവു ചത്ത പശുവിനെപ്പോലെ അമറുന്ന അവളെ, ഞാൻ എങ്ങനെ താങ്ങും? എങ്ങനെ സഹിക്കും? അയ്യോ മകനേ എങ്ങനെ എന്റെ പൊന്നുമോൾ സഹിക്കും. നീ അകാലത്തിലല്ലേ പരലോകം പ്രാപിച്ചത്? ഉണ്ണീ! ഫലകാലത്തു നിന്നെ കാംക്ഷി ക്കുന്ന ഇവളെ നീ വിട്ടുപോയില്ലേ? ബുധന്മാർക്കുപോലും അന്ത കന്റെ പോക്ക് അറിയുവാൻ വിഷമം! കേശവൻ നാഥനായിട്ടുള്ള നീയല്ലേ മോനെ, അനാഥനെപ്പോലെ വീണുമരിച്ചത്?

മകനേ, നീ സൽഗതിയേല്ക്കട്ടെ! യാഗംചെയ്തവരും, ദാന ശീലന്മാരും, ആത്മജ്ഞന്മാരായ ബ്രഹ്മവാദികളും, ബ്രഹ്മചര്യം അനുഷ്ഠിച്ച് തീർത്ഥസ്നാനം കഴിച്ചവരും, കൃതജ്ഞന്മാരും, വദാന്യന്മാരും, ഗുരുശുശ്രൂഷകന്മാരും, സഹസ്രദക്ഷിണന്മാരും, നേടുന്ന ഗതിയെന്തോ അതു നീ മകനേ ഏല്ക്കുമാറാകട്ടെ! പിൻതിരിക്കാതെ പൊരുതുന്ന ശൂരന്മാർക്കുള്ള സൽഗതി നീ ഏല്ക്കുമാറാകട്ടെ! പോരിൽ ശത്രുക്കളെക്കൊന്നു മരിച്ചവരുടെ ഗതി നീ ഏല്ക്കുമാറാകട്ടെ! ആയിരം പശുക്കളെ ദാനംചെയ്ത യജ്ഞദന്മാർക്കുള്ള ഗതി നീ ഏല്ക്കുമാറാകട്ടെ! ഇഷ്ടമായ ഗൃഹം കൊടുക്കുന്നവർക്കുള്ള വിശിഷ്ടമായി ലഭിക്കുന്ന ഗതി നിനക്കു ലഭിക്കുമാറാകട്ടെ! ബ്രാഹ്മണർക്കും, ശരണ്യന്മാർക്കും, ന്യായാധിപന്മാർക്കും സിദ്ധിക്കുന്ന ഗതി നിനക്ക് മകനേ, ലഭി ക്കുമാറാകട്ടെ! ദണ്ഡത്തെ ഉപേക്ഷിച്ച യതീന്ദ്രന്മാർക്കുള്ള സൽഗതി നീ ഏല്ക്കുമാറാകട്ടെ! ബ്രഹ്മചര്യാനിഷ്ഠയുള്ള താപ സന്മാർക്കുള്ള സൽഗതി നിനക്കു സിദ്ധിക്കുമാറാകട്ടെ! ഏക പത്നീ വ്രതമുള്ള പുരുഷന്മാർക്കു സിദ്ധിക്കുന്ന ഗതി മകനേ നിനക്കു സിദ്ധിക്കുമാറാകട്ടെ! സുചരിതന്മാരായ നരേന്ദ്രന്മാർക്കു ലഭിക്കുന്ന ശാശ്വതമായ സൽഗതി നിനക്കു സിദ്ധിക്കുമാറാകട്ടെ! ചതുരാശ്രമി പുണ്യങ്ങൾ പാലിച്ചുനേടുന്ന ശുചിയായ ഗതി

നിനക്കു ലഭിക്കുമാറാകട്ടെ; ദീനന്മാരിൽ ദയയോടെ ഉള്ളത് പങ്കിടുന്നവർക്കുള്ള ഗതി, പൈശൂന്യമില്ലാത്തവന്റെ ഗതി, വ്രതികൾക്കും, ധാർമ്മികൾക്കും, ഗുരുശുശ്രൂഷികൾക്കുമുള്ള ഗതി, അതിഥികളെ ഇച്ഛാഭംഗപ്പെടുത്താത്തവർക്കുള്ള ഗതി, ഇവയൊക്കെ കൈയേല്ക്കുന്ന സൽഗതി മകനേ നീ പ്രാപിക്കുമാറാകട്ടെ! ദുഃഖകരമായ കഷ്ടത്തിൽപ്പെട്ടും ശോകത്തീയിൽ വെന്ത് ആത്മധാരണം ചെയ്യുന്നവർക്കുള്ള സൽഗതി മകനേ നീ ഏല്ക്കുമാറാകട്ടെ! അച്ഛനമ്മമാരെ ശുശ്രൂഷിക്കുന്നവർക്കുള്ള സൽഗതി നീ ഏല്ക്കുമാറാകട്ടെ! സ്വദാരനിരതന്മാർക്കുള്ള ഗതി നീ ഏല്ക്കുമാറാകട്ടെ! ഋതുധർമ്മം കഴിഞ്ഞകാലത്ത് സ്വന്തം പത്നിയെ പ്രാപിക്കുന്ന ബുധന്മാർക്കുള്ളതും പരസ്ത്രീവിമുഖന്മാർക്കുള്ളതുമായ സൽഗതി മകനേ, നീ ഏല്ക്കുമാറാകട്ടെ!

ജീവജാലങ്ങളെ നന്മയിൽ കാണുന്നവരും, മത്സരം അറ്റവരും, ഹിംസിക്കാത്ത അക്ഷാന്തരും നേടുന്ന ഗതി പുത്രാ! നീ ഏല്ക്കുക! മദ്യം, മാംസം, ചതി, നുണ ഇവ വിട്ടവരും, പരപീഡ ചെയ്യാത്തവരും പോകുന്ന ഗതി മകനേ, നീ പ്രാപിക്കുക. ഹ്രീമാന്മാരും, സർവ്വശാസ്ത്രജ്ഞന്മാരും, ബോധതൃപ്തന്മാരും, ജിതേന്ദ്രിയന്മാരും, സജ്ജനങ്ങളും നേടുന്ന ഗതി പുത്രാ, നീ ഏല്ക്കുക!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സുഭദ്ര വിലപിച്ച് ആർത്തിപ്പെട്ട് ഉഴലുന്നസമയത്ത് വിരാടപുത്രിയോടൊപ്പം അവിടെ പാഞ്ചാലി വന്നെത്തി. അവർ ഏറെ കരഞ്ഞ് ഇണ്ടൽ മൂത്ത് ഉന്മത്തമാരെപ്പോലെ ഭൂമിയിൽ മോഹിച്ചുവീണു. ആർക്കും ബോധമില്ലാത്തമട്ടായി. ദുഃഖമൂർച്ഛയിൽ ആണ്ടുപോയി. കൃഷ്ണൻ വല്ലാത്ത ദുഃഖത്തോടെ ആ ദുഃഖിതമാരെയൊക്കെ വെള്ളം തളിച്ച് ആശ്വസിപ്പിച്ചു. അവരോടെല്ലാം ഓരോ ഹിതവാക്യങ്ങൾ പറഞ്ഞു. ബോധമില്ലാത്തവിധം കേണ്, മർമ്മത്തിൽ അമ്പേറ്റമാതിരി വിറയ്ക്കുന്ന ഭഗിനിയോട് പങ്കജാക്ഷൻ പിന്നെ ഇങ്ങനെ പറഞ്ഞു: 'ഭദ്രേ, മകനെക്കുറിച്ച് വിലപിക്കാതിരിക്കൂ! പാർഷതീ സ്നുഷയെ താങ്ങുക! ക്ഷത്രിയേന്ദ്രനായ അഭിമന്യു പ്രസിദ്ധമായ ഗതി നേടി. ശുഭാനനേ, നമ്മുടെ വംശത്തിൽ ജനിച്ച മറ്റു പുരുഷന്മാരും യശസ്വികളായി അഭിമന്യുപോയ ഗതിയെത്തന്നെ നേടുന്നതാണ്. ആ കർമ്മം സുഹൃത്തുക്കളോട് ഒത്തുചേർന്ന് ഞങ്ങളും ചെയ്യും. മഹാരഥനായ നിന്റെ പുത്രൻ ഗതിയെ പ്രാപിച്ചമാതിരി ഞങ്ങളും പ്രാപിക്കും.' എന്നൊക്കെ തന്റെ ഭഗിനിയേയും, കൃഷ്ണയേയും, സ്നുഷയേയും പറഞ്ഞ് സമാശ്വസിപ്പിച്ച് ശത്രുഹരനായ ഹരി പാർത്ഥന്റെ പാർശ്വത്തിലെത്തി. പിന്നെ രാജാക്കന്മാരേയും, ബന്ധുക്കളേയും, പാർത്ഥന്മാരേയും ഒക്കെക്കണ്ടു പറഞ്ഞു സമ്മതിപ്പിച്ച് കൂടാരത്തിലേക്കു കടന്നു. മറ്റു മന്നവന്മാരും ശിബിരത്തിൽ പ്രവേശിച്ചു."

**79. കൃഷ്ണദാരുകസംഭാഷണം –** സഞ്ജയൻ പറഞ്ഞു: "പിന്നെ അപ്രതിമമായ പാർത്ഥഗൃഹത്തിൽച്ചെന്നു കൃഷ്ണൻ ജലസ്പർശംചെയ്തു. ശുദ്ധമായ സ്തണ്ഡിലഭൂമിയിൽ വൈഡൂര്യവർണ്ണമായ ദർഭപ്പുല്ലുമെത്ത വിരിച്ചു. പിന്നെ പൂമാല, പുഷ്പങ്ങൾ, ചന്ദനം ഇവകൊണ്ട് ആ മെത്ത അലങ്കരിച്ചു. അതിൽ ചുറ്റും ആയുധങ്ങൾ വെച്ചു. ജിഷ്ണു ജലസ്പർശംചെയ്തു. അങ്ങനെ വിനയാർച്ചിതരായ ആ ദാസകന്മാർ രാത്രി ചെയ്യാറുള്ള ത്രൈയംബകബലി ചെയ്തു. പിന്നെ ഗന്ധമാല്യങ്ങൾ അണിഞ്ഞ് അർജ്ജുനനും പ്രസന്നനായി, ആ രാത്രിപൂജകൊണ്ട് കൃഷ്ണനിൽ സമർപ്പിച്ചു. ഉടനെ കൃഷ്ണൻ അർജ്ജുനനോട് ചിരിച്ചുകൊണ്ടു പറഞ്ഞു: 'പാർത്ഥാ ഇനി പോയി ഉറങ്ങുക! ശുഭം ഭവിക്കട്ടെ! ഞാൻ ശുഭത്തിന്നായി പോകുന്നു. ശസ്ത്രങ്ങൾ ധരിച്ച ഭടന്മാരെ ദ്വാരത്തിൽ കാവൽ നിർത്തുക.'

അങ്ങനെ ദാരുകനോടുകൂടി ശ്രീമാനായ കൃഷ്ണൻ സ്വന്തം ശിബിരഗൃഹത്തിലേക്കു പോയി. പല കൃത്യങ്ങളും ചിന്തിച്ച് വെള്ളമെത്തയിൽ കിടന്നു. ഭഗവാൻ അർജ്ജുനന്റെ ദുഃഖം നീക്കംചെയ്യുന്നവിധം തേജോദ്യുതിവിവർദ്ധനമായ ചില കാര്യങ്ങൾ നടത്തി സർവ്വലോകേശ്വരേശ്വരനായ യോഗീശ്വരൻ യോഗത്തെ കൈക്കൊണ്ടു. ജിഷ്ണുപ്രിയകരനായ വിഷ്ണു, ശ്രേയസ്വിയായ കീർത്തിമാൻ, യോഗത്തിൽ ലയിച്ചു.

പാണ്ഡവന്മാരുടെ പടവീട്ടിൽ അന്ന് ആരും ഉറങ്ങിയില്ല. എല്ലാവരുടേയും നിദ്ര അന്ന് ഒഴിവായിരുന്നു. പുത്രശോകാർത്തനായി മഹാശയൻ സത്യംചെയ്തു. പെട്ടെന്ന് സൈന്ധവവധം ശപഥം ചെയ്തു ധൃഷ്ടനായ ഗാണ്ഡീവി, അർജ്ജുനൻ, ശപഥം ചെയ്തു. ശക്രജനും, ശത്രുനാശനനുമായ അർജ്ജുനൻ ആ കാര്യമെങ്ങനെ സഫലമാക്കും എന്നായിരുന്ന അവരുടെയെല്ലാം നിർന്നിദ്രമായ ചിന്ത. മഹാശയനായ പാണ്ഡുപുത്രൻ ഒരുങ്ങിയത് ദുർഘടമായി. ആ രാജാവാണെങ്കിൽ മഹാവീര്യനാണ്. എങ്ങനെ പാർത്ഥനെക്കൊണ്ടു സാധിക്കും അവനെ കൊല്ലുവാൻ? പുത്രശോകാർത്തനായി കടുത്ത ശപഥം ഇങ്ങനെ ചെയ്തു. അവന്റെ ഭ്രാതാക്കന്മാരൊക്കെ വിക്രമികളാണ്, ബലമാണെങ്കിൽ വളരെയുണ്ട്. ധൃതരാഷ്ട്രപുത്രൻ അവന്റെ കൈവശമുള്ള സകല സൈന്യങ്ങളേയും അവന്ന് സഹായത്തിന്നു നല്കിയിരിക്കുന്നു. പോരിൽ സൈന്ധവനെക്കൊന്നു തിരിച്ച് എത്തട്ടെ! ശത്രുക്കൂട്ടങ്ങളെ വെന്ന് ആ വ്രതം അർജ്ജുനൻ സാധിക്കട്ടെ! നാളെ സൈന്ധവനെ കൊന്നില്ലെങ്കിൽ അഗ്നിയിൽ ചാടും. ധനഞ്ജയൻ ഒരിക്കലും തന്റെ വാക്ക് അസത്യമാക്കുകയില്ല. അർജ്ജുനൻ ചത്താൽ പിന്നെ ധർമ്മപുത്രന്റെ കഥയെന്തായിരിക്കും? അവനിലാണല്ലോ തന്റെ വിജയം ധർമ്മജൻ അർപ്പിച്ചിരിക്കുന്നത്. 'ഞങ്ങൾക്ക് സുകൃതവും, യജ്ഞവും, ദാനവുമുണ്ടെങ്കിൽ ആ ഫലംകൊണ്ട് സവ്യസാചി വൈരികളെ ജയിക്കണം.' ഇപ്രകാരം അവർ ജയം പ്രാർത്ഥിച്ച് ഇങ്ങനെ ഓരോന്നു പറഞ്ഞിരിക്കെ മഹാകഷ്ടപ്പാടോടെ അന്നത്തെ രാത്രിയും തീർന്നു.

അന്ന് അർദ്ധരാത്രിസമയത്ത് ജനാർദ്ദനൻ ഉണർന്ന് പാർത്ഥന്റെ സത്യത്തെ ചിന്തിച്ച് ദാരുകനോടു പറഞ്ഞു:

ഹേ, ദാരുകാ! പുത്രൻ മരിച്ചതിൽ അതിദുഃഖിതനായി അർജ്ജുനൻ ശപഥംചെയ്തു. "ഞാൻ നാളെ ജയദ്രഥനെ കൊല്ലും" എന്ന്. ആ ശപഥവൃത്താന്തം ദുര്യോധനൻ അറിഞ്ഞു. അവൻ മന്ത്രിമാരുമായി മന്ത്രിച്ച്, പാർത്ഥൻ ചെന്ന് ജയദ്രഥനെ കൊല്ലാതിരിക്കത്തക്കവണ്ണം എല്ലാ അക്ഷൗഹിണികളും ജയദ്രഥന്ന് രക്ഷയ്ക്കായി നിർത്തി സർവ്വാസ്ത്രവിധി കണ്ട ദ്രോണൻ പുത്രനോടുകൂടി അവനെ കാക്കുവാൻവേണ്ട ഏർപ്പാടു ചെയ്യുന്നു. ദ്രോണൻ കാക്കുന്ന ആ സൈന്യത്തെ പോരിൽ ജയിക്കുവാൻ ദൈത്യദാനവന്മാരുടെയെല്ലാം ദർപ്പം നശിപ്പിച്ച ഏക വീരനായ ഇന്ദ്രന്നുപോലും സാദ്ധ്യമല്ല. നാളെ സൂര്യൻ അസ്തമിക്കുന്നതിന്നുമുമ്പ് പാർത്ഥൻ ജയദ്രഥനെ കൊല്ലുന്നതിന്ന് തക്കവിധം കാര്യങ്ങൾ ഞാൻ ശരിപ്പെടുത്തുന്നതാണ്. എന്റെ ഭാര്യമാരും, മിത്രങ്ങളും, ദായാദികളും, ബന്ധുജനങ്ങളും ഉണ്ടല്ലോ. അവരിൽ ആരുംതന്നെ അർജ്ജുനനേക്കാൾ പ്രിയപ്പെട്ടവരായി എനിക്കില്ല. അർജ്ജുനൻ ഈ ലോകത്തിൽനിന്ന് പോയാൽ മുഹൂർത്തസമയംപോലും ഈ ലോകം കാണുവാൻ ഞാൻ ശക്തനാകുന്നതല്ല. അതുണ്ടാവുകയില്ല. ഞാൻ ജയിച്ച് ഹയഗജസമ്മിശ്രം സർവ്വരേയും അർജ്ജുനന്നുവേണ്ടി കൊന്നുകളയാം. കർണ്ണദുര്യോധനാദികളെയൊക്കെ അർജ്ജുനനുവേണ്ടി കൊന്നുകളയാം. നാളെ പോരിൽ എന്റെ വീര്യം ഈ മൂന്നുലോകവും പാർത്ഥന്നുവേണ്ടി ഞാൻ വിക്രമിക്കുന്നതു കാണട്ടെ! നാളെ രാജസഹസ്രങ്ങളും, രാജപുത്രശതങ്ങളും, ആനകളും, തേരുകളും, കുതിരകളും പോരിൽ ഓടിപ്പോകുന്നത് നിനക്ക് കാണാം. നാളെ കാണാം. ഞാൻ ചക്രംകൊണ്ട് സൈന്യത്തെ മഥിച്ച് പൊടിച്ച് അർജ്ജുനനുവേണ്ടി കൊന്നുവിടുന്നത്. അത് നിനക്ക് കാണാം നാളെ. ദേവന്മാരും, ഗന്ധർവ്വന്മാരും, പിശാചുക്കളും, ഉരഗങ്ങളും, രാക്ഷസന്മാരും ഒക്കെ അറിയും ഞാൻ സവ്യസാചിക്കു സഖിയാണെന്ന്. അവന്റെ വൈരി എന്റെ വൈരിയാണെന്ന്. അവന്റെ സഹായി എന്റെ സഹായിയാണെന്ന് നീ വിചാരിക്കുക. എന്റെ ദേഹാർദ്ധമാണ് അർജ്ജുനൻ. ഈ രാത്രികഴിഞ്ഞ് പ്രഭാതമായാൽ എന്റെ മഹാരഥം നീ ഒരുക്കി യുദ്ധത്തിലേക്കു കൊണ്ടുവരണം. ദിവ്യമായ കൗമോദകി, ഗദ, വേൽ,

ചക്രം, വില്ല്, അമ്പ്, മറ്റുപകരണങ്ങൾ ഇവയെല്ലാം തേരിൽക്കയറ്റി കൊണ്ടുവരണം. തേർത്തട്ടിൽ എന്റെ ധ്വജത്തിന്ന് സ്ഥാനവുമുണ്ടായിരിക്കണം. പോരിൽ തേരിൽ ഗരുഡൻ പ്രകാശിക്കുമാറ് ധ്വജം ഉയർന്നുനില്ക്കണം. അർക്കാഗ്നിപ്രഭയിൽ സ്വർണ്ണജ്വാലയോടെ ആതപത്രം വിളങ്ങണം. വിശ്വകർമ്മകൃതമായ കോപ്പ് അശ്വങ്ങളിൽ കെട്ടിയിരിക്കണം. വലാഹകൻ, മേഘപുഷ്പൻ, ശൈബ്യൻ, സുഗ്രീവൻ എന്നീ നാല് അശ്വങ്ങളേയും ചട്ടയിടുവിച്ച് പൂട്ടിനിർത്തുക. ആർഷഭസ്വരമായി ഊതുന്ന പാഞ്ചജന്യത്തിന്റെ ഘനമായ സ്വനം ഘോരഘോരം കേട്ടാൽ ഉടനെ നീ എന്റെ മുമ്പിൽ എത്തണം. ഒരൊറ്റപ്പകൽകൊണ്ട് അച്ഛൻപെങ്ങളുടെ പുത്രന്റെ ക്രോധവും ദുഃഖവുമൊക്കെ ഞാൻ ഒടുക്കിക്കളയാം. എല്ലാംകൊണ്ടും കുരുക്കൾ കാൺകെ സിന്ധുരാജാവിനെ ധനഞ്ജയൻ കൊല്ലുന്നവിധം സകലവിധത്തിലും ഞാൻ നോക്കുന്നുണ്ട്. ആരെ ആരെ അർജ്ജുനൻ ഏതേതിടത്ത് കൊല്ലുവാൻ പ്രയത്നിക്കുന്നുവോ, അതാതിടത്ത് പാർത്ഥന്ന് ഞാൻ വിജയം നല്കിക്കൊള്ളാം.'

ദാരുകൻ പറഞ്ഞു: 'വിജയന്ന് ജയംതന്നെ സിദ്ധിക്കും. അവന്ന് പുരുഷവ്യാഘ്രനായ ഭവാൻ സാരഥിയായിരിക്കുമ്പോൾ പിന്നെ തോൽമയെന്നത് എങ്ങനെയുണ്ടാകും? എന്നോട് ഭവാൻ കല്പിച്ചമാതിരിയെല്ലാം ചെയ്തുകൊള്ളാം. ഈ രാത്രികഴിഞ്ഞ് സുപ്രഭാതമുണ്ടാകുന്നത് വിജയന്റെ ജയത്തിന്നുവേണ്ടിയാണ്.''

**80. അർജ്ജുനസ്വപ്നം – കൃഷ്ണാർജ്ജുനന്മാരുടെ സ്വപ്നദർശനം** – സഞ്ജയൻ പറഞ്ഞു: "കുന്തീനന്ദനൻ, ധനഞ്ജയൻ, ആ മന്ത്രത്തെ ഓർത്ത് സ്വസത്യരക്ഷ കാംക്ഷിച്ച് അങ്ങനെ ഒന്നു മയങ്ങി. ആ വിക്രമി സ്വപ്നത്തിൽ ശോകസന്തപ്തനായ വാനരകേതുവെ ധ്യാനിച്ചിരിക്കെ ഗരുഡധ്വജനായ ആ തേജസ്വിയണഞ്ഞു. കൃഷ്ണൻ വന്നാൽ എല്ലായ്പോഴും ധനഞ്ജയൻ എഴുന്നേറ്റ് അഭിവാദ്യം ചെയ്യും. അതിൽ ഒരിക്കലും ഉപേക്ഷ കാണിക്കാറില്ല. ആ ധർമ്മിഷ്ഠൻ ഭക്തിസ്നേഹങ്ങളാൽ ആദരിക്കും. അർജ്ജുനൻ എതിരേറ്റ് മുകുന്ദന് പരമാസനം നല്കി. താനും അപ്പോൾ ഒപ്പം ഇരിക്കുവാൻ അവൻ വിചാരിച്ചില്ല.

പാർത്ഥന്റെ നിശ്ചയംകണ്ട് മഹാതേജസ്വിയായ മാധവൻ നില്ക്കുന്ന കുന്തീസുതനോട് ഇരുന്നുംകൊണ്ട് പറഞ്ഞു: 'ഹേ പാർത്ഥാ! നീ വിഷാദിക്കേണ്ട! കാലം ദുർജ്ജയമാണ്. ഭൂതകാലത്തിനെ കാലംപരമായ വിധിയോടു ചേർക്കും. ഹേ, നരോത്തമാ! നിനക്ക് വിഷാദിക്കുവാനെന്തുണ്ട്? പറയൂ! വ്യസനിച്ചു നില്ക്കരുത്. ഹേ ബുധശ്രേഷ്ഠാ! വ്യസനം കാര്യത്തെ പാഴാക്കിക്കളയും. നടത്തേണ്ടതായ കാര്യം നീ ക്രിയകൊണ്ട് നടത്തുക. ചേഷ്ടവിട്ട് നിഷ്ക്രിയനായവന്റെ ശോകം അവന്ന് ശത്രുവായിഭവിക്കും. അത് ശത്രുക്കളെ സന്തോഷിപ്പിക്കുകയും ഇഷ്ടന്മാരെ ദുഃഖിപ്പിക്കുകയും ചെയ്യും. നരൻ അതുകൊണ്ട് ക്ഷയിച്ചുപോകും നീ ശോചിക്കാതിരിക്കുക.'

ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ തോൽവിപറ്റാത്തവനായ അർജ്ജുനൻ, ജ്ഞാനിയായ ധനഞ്ജയൻ, പൊരുൾ ചേർന്ന വാക്ക് പറഞ്ഞു: 'ജയദ്രഥനെ വധിക്കുമെന്നു വലുതായ ഒരു ശപഥം ഞാൻ ഏറ്റു. പുത്രഘ്നനായ ആ ദുഷ്ടനെ കൊല്ലും എന്ന് ഞാൻ ഏറ്റു കേശവാ! സത്യം പിഴപ്പിക്കുവാനായി ധൃതരാഷ്ട്രപുത്രന്മാർ സൈന്ധവനെ മറ്റു തേരാളിമാരുടെ രക്ഷയിൽ പിന്നിൽ നിർത്തും. ദുർജ്ജയമായ പതിനൊന്ന് അക്ഷൗഹിണി മഹാസൈന്യത്തിൽ ചത്തുശേഷിച്ചവരൊക്കെ അതിൽ ഉണ്ടായിരിക്കും. ശപഥം പൂർത്തിയാക്കുന്ന കാര്യം വളരെ പ്രയാസമാണ് കേശവാ. ആ ചത്തുശേഷിച്ച സൈന്യങ്ങളും, പോരിൽ എല്ലാ മഹാരഥന്മാരും ഒന്നിച്ചുചേർന്നു നില്ക്കുമ്പോൾ ദുർബുദ്ധിയായ സൈന്ധവനെ കാണുവാൻപോലും കഴിയുമോ കേശവാ? പ്രതിജ്ഞ തെറ്റിച്ചുകഴിഞ്ഞാൽ എന്നെപ്പോലെയുള്ളവർ പിന്നെ ജീവിച്ചിരിക്കുമോ? ദുഃഖോപായത്തിന്നു വേണ്ടുന്ന വികാംക്ഷ എന്നിൽ തിരിയുകയാണ്. സൂര്യൻ ഓടുകയാണ്. സമയം സമീപിക്കുന്നു. അതുകൊണ്ട് ഒട്ടും താമസിക്കാതെ കാര്യത്തിന്റെ ഗൗരവം ഭവാനോടു പറയുകയാണ്.'

പാർത്ഥന്റെ സങ്കടാവസ്ഥ പക്ഷീന്ദ്രകേതനൻ കേട്ടു. ജലസ്പർശം ചെയ്തു കിഴക്കോട്ടു തിരിഞ്ഞുനിന്ന് ഇപ്രകാരം മഹാതേജസ്വിയായ താമരക്കണ്ണൻ പാണ്ഡവഹിതത്തിന്നായി, സൈന്ധവധം സനോദ്യുതനായി, പറഞ്ഞു: 'പാർത്ഥാ! പാശുപതം എന്ന സനാതനമായ അസ്ത്രമുണ്ട്. ശ്രേഷ്ഠമായ ആ അസ്ത്രത്താൽ യുദ്ധത്തിൽ ദൈത്യന്മാരെ മഹേശ്വരൻ വധിച്ചു. അത് നിനക്കു ലഭിച്ചാൽ ജയദ്രഥനെ നിനക്കു നാളെ വധിക്കുവാൻ കഴിയും. ആ അസ്ത്രം നിനക്കറിയുമോ? അറിയുകയില്ലെങ്കിൽ നീ വൃഷഭധ്വജനെ ധ്യാനിക്കുക. ആ ദേവനെ നീ ധ്യാനിച്ച് മിണ്ടാതെ ഇരിക്കുക. ആ ദേവന്റെ പ്രസാദത്താൽ മഹത്തായ ആ അസ്ത്രം നീ നേടും.'

കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ അർജ്ജുനൻ ജലസ്പർശം ചെയ്തു നിലത്തിരുന്ന് ഏകാഗ്രചിത്തനായി രുദ്രനെ ധ്യാനിച്ചു. പിന്നെ ശുഭമായ ബ്രാഹ്മമുഹൂർത്തത്തിൽ ആകാശത്തിൽ തന്നോടൊപ്പം അർജ്ജുനൻ കൃഷ്ണനെക്കണ്ടു. ജ്യോതിർഗ്ഗണങ്ങളാൽ ചുറ്റപ്പെട്ട് സിദ്ധചാരണന്മാരാൽ സേവിതമായ പുണ്യമായ ഹിമവൽപ്പാദത്തിലുള്ള മണിമാൻ എന്ന പർവ്വതത്തിൽ വായുവേഗത്തിൽ കൃഷ്ണനോടുകൂടി അർജ്ജുനൻ പ്രവേശിച്ചു. വിഭുവായ കൃഷ്ണൻ അർജ്ജുനന്റെ വലംകൈയ്ക്കുപിടിച്ചു. ആശ്ചര്യകരമായ പല കാഴ്ചകളും കണ്ട് അവൻ പോയി. വടക്കോട്ട് കുറേപ്പോയപ്പോൾ വെള്ളിമാമല കണ്ടെത്തി. കുബേരന്റെ പൂങ്കാവിൽ പത്മോല്പലങ്ങൾ നിറഞ്ഞതും വളരെ വെള്ളമുള്ളതുമായ ഗംഗാമഹാനദി കണ്ടു. സ്ഫടികപ്പാറകളും പൂത്തും കായിച്ചും നില്ക്കുന്ന വൃക്ഷങ്ങളും, സിംഹവ്യാഘ്രങ്ങളും, നാനാമൃഗങ്ങളും ചേർന്ന നല്ല പുണ്യാശ്രമങ്ങളും പക്ഷികളും കിന്നരന്മാരും പാടുന്ന മന്ദരപർവ്വതസ്ഥലങ്ങളും. പൊന്നും വെള്ളിയുമായ കൊടുമുടികളിൽ ദിവ്യമായ ഔഷധങ്ങളും പൂത്തുനില്ക്കുന്ന മന്ദാരവൃക്ഷങ്ങളും നിറഞ്ഞു മിനുത്ത കാലപർവ്വതത്തിൽ അവൻ ചെന്നെത്തി. ബ്രഹ്മതുംഗം തുടങ്ങിയ മറ്റു പല പുഴകളും നാട്ടിൻപുറങ്ങളും, ശതശൃംഗം, മഹാതുംഗമായ ശര്യാതിവനഭാഗം, വൃഷദംശാദ്രി മഹാമന്ദരശൈലം കിന്നരന്മാരും അപ്സരസ്ത്രീകളും നിറഞ്ഞമട്ടിൽ അവിടെ കണ്ടു. ആ ശൈലത്തിൽച്ചെന്ന് കൃഷ്ണനോടുകൂടി അർജ്ജുനൻ നല്ല ചോലകളും സ്വർണ്ണധാതുക്കളുമുള്ളപടി കണ്ടു. ചന്ദ്രരശ്മി തിളങ്ങുന്ന പുറം ശോഭിക്കുന്ന ഭൂമിയും കണ്ടു. ബഹുവിധം ആശ്ചര്യം വിളയുന്ന സാഗരങ്ങളും അവിടെ കണ്ടു. ആകാശവും ദ്യോവും വിഷ്ണുപദവും അവൻ ചെന്നണഞ്ഞു. കൃഷ്ണനോടുകൂടി ഇതെല്ലാം കണ്ട് അത്ഭുതപ്പെട്ട് ശരംപോലെ ഗമിച്ചു. ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, ചന്ദ്രൻ, അഗ്നി, സൂര്യൻ എന്നിവയാൽ പ്രശോഭിതമായ മട്ടിൽ ജ്വലിക്കുന്ന പർവ്വതത്തെ അർജ്ജുനൻ കണ്ടു. ആ ശൈലത്തിൽച്ചെന്ന് അതിന്റെ അഗ്രത്തിൽ അവർ ഇരുന്നു. അവിടെച്ചെന്നപ്പോൾ തപസ്സുചെയ്തുകൊണ്ടിരിക്കുന്ന പൂജ്യനായ വൃഷകേതുവായ ശിവനെക്കണ്ടു. ആയിരം സൂര്യന്റെ തേജസ്സോടുകൂടി ആ മഹാദേവൻ പ്രകാശിക്കുന്നു.

ജടിയും, ഗൗരനും, വല്ക്കലത്തോൽ ചുറ്റുന്നവനുമായ ശൂലിയെ കണ്ടു. മഹൗജസ്സായി, നേത്രസഹസ്രങ്ങളാൽ മനോഹരമായ ദേഹത്തോടുകൂടിയവനായി, ശ്രീപാർവ്വതീദേവിയോടുകൂടി വസിക്കുന്ന മഹാദേവനെ കണ്ടു. ഭാസിക്കുന്ന ഭൂതഗണങ്ങളുടെ കൊട്ടും, പാട്ടും, ഹാസ്യലാസ്യങ്ങളും, തുള്ളിയും, കൈകൊട്ടിയും, ആർത്തും, പുണ്യഗന്ധങ്ങളെ അർച്ചിച്ചും അവിടെ മംഗളകരമായ ഒരു അന്തരീക്ഷം വിളങ്ങി. യജ്ഞസ്തോത്രങ്ങൾകൊണ്ട് ബ്രഹ്മവാദികളായ ബ്രഹ്മർഷികളാൽ സേവിക്കപ്പെട്ട് വില്ലും അമ്പും കൈയിലേന്തിയ നിത്യനായ വിശ്വനാഥനെ ദർശിച്ചു.

ആ മഹാദേവനെക്കണ്ട് കൃഷ്ണൻ തലകുനിച്ച് നമസ്കരിച്ചു. പാർത്ഥനോടുകൂടി ആ ധർമ്മിഷ്ഠൻ ശാശ്വതമായ ബ്രഹ്മം ഉച്ചരിച്ചു. ലോകാദിവിശ്വകർമ്മാവായ അജൻ, ഈശാനൻ, അവ്യ

യൻ, ജലധാരകൾ സൃഷ്ടിക്കുന്നവൻ, പാരിൽ പ്രകൃതിയായവൻ, ദേവദാനവയക്ഷർക്കും മാനുഷർക്കും സാധനനായവൻ, യോഗികൾക്ക് പരബ്രഹ്മവും ബ്രഹ്മജ്ഞനിധിയുമായവൻ, ചരാചരങ്ങളെ സൃഷ്ടിക്കുന്നവൻ, അപ്രകാരംതന്നെ സംഹരിക്കുന്നവൻ, കാലകോപൻ, മഹാത്മാവ്, ശക്രസൂര്യഗുണോദയൻ, ഇങ്ങനെ പല നിലകളിലും പ്രശോഭിക്കുന്ന ആ മഹാത്മാവിനെ കൃഷ്ണൻ വാക്ക്, മനസ്സ്, ബുദ്ധി, ചേഷ്ട എന്നിവകൊണ്ട് നമസ്കരിച്ചു. സൂക്ഷ്മമായ അദ്ധ്യാത്മപദം നോക്കുന്ന വിദ്വാന്മാർ കാണുന്ന ഈശനെ, അജനെ, കാരണാത്മാവിനെ അവർ ശരണംപ്രാപിച്ചു. ആ ദേവനെ ഫൽഗുനനും വീണ്ടും വീണ്ടും വണങ്ങി. ഭൂതഭവഭവ്യങ്ങളുടെയൊക്കെ മൂലമായി സർവ്വാദ്യനായി കണ്ട അവനെ അവൻ നമസ്കരിച്ചു.

നരനാരായണന്മാരായ അവർ വന്നതുകണ്ട് മനസ്സുതെളിഞ്ഞ് ശർവ്വൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'നരേന്ദ്രന്മാരെ, സ്വാഗതത്തോടുകൂടി ക്ലമംകൂടാതെ ഉദ്യമിക്കുവിൻ! എന്നുതന്നെയല്ല വീരന്മാരേ, നിങ്ങൾക്ക് എന്താണ് ഇഷ്ടമെങ്കിൽ അത് ഉടനെ പറയുവിൻ! നിങ്ങൾ ഇവിടെ എന്തിനാണു വന്നത്? എന്താണ് നിങ്ങളുടെ ഇഷ്ടം. അത് ഉടനെ പറയുവിൻ! നിങ്ങൾ എന്തിന്നായി ഇവിടെ വന്നു? ഞാൻ നടത്തേണ്ടത് എന്താണ്? ആത്മശ്രേയസ്സിന്നു വേണ്ടതു വരിക്കുക! ഞാൻ തന്നുകൊള്ളാം.' മഹാദേവന്റെ വാക്കുകേട്ട് എതിരേറ്റ് അവർ കൈകൂപ്പിനിന്നു. മഹാമതികളായ കൃഷ്ണപാർത്ഥന്മാർ ആ മഹാത്മാവിനെ ഭക്തിയോടുകൂടി ദിവ്യമായ കീർത്തനങ്ങൾ ചൊല്ലി സ്തുതിച്ചു.

കൃഷ്ണാർജ്ജുനന്മാർ പറഞ്ഞു: 'ഞങ്ങൾ ഭവാനെ നമസ്കരിക്കുന്നു. ശർവ്വനെ, രുദ്രനെ, വരദനെ, പശുപതിയെ, ഉഗ്രനെ, കപർദ്ദിയെ, മഹാദേവനെ, ഭീമനെ, ത്ര്യംബകനെ ഞങ്ങൾ കൈകൂപ്പുന്നു.

ഈശാനനെ, ഭഗാരിയെ, അന്തകാരിയെ ഞങ്ങൾ തൊഴുന്നു. കുമാരന്റെ ഗുരുവിനെ, വേധസ്സായ നീലകണ്ഠനെ, പിനാകിയെ, ഹവിഷ്യനെ, സത്യനെ, വിഭുവിനെ, ദിവ്യദൃക്കിനെ, ശൂലിയെ, നീലകേശനെ, നിത്യവും ഞങ്ങൾ കൂപ്പുന്നു. വൃഷധ്വജനെ, മുണ്ഡനെ, ബ്രഹ്മചാരിയെ, ജടിയെ, ജലത്തിൽ തപിക്കുന്നവനെ, ബ്രഹ്മണ്യനെ, അജിതനെ ഞങ്ങൾ വണങ്ങുന്നു. വിശ്വനെ, വിശ്വസൃക്കിനെ, വിശ്വവ്യാപിയെ, സേവ്യനെ, ഭൂതേശനെ ഞങ്ങൾ ഇതാ തൊഴുന്നു. ബ്രഹ്മചക്രനെ, ശർവ്വനെ, ശങ്കരനെ, ശിവനെ, വാചസ്പതിയെ, പ്രജാപതിയെ ഞങ്ങൾ ഇതാ നമസ്കരിക്കുന്നു.

വിശ്വത്തിന്റെ നാഥാ, ഞങ്ങൾ അങ്ങയെ തൊഴുന്നു, മഹത്തിന്റെ പതിക്കായി ഇതാ നമസ്കാരം. സഹസ്രമൗലിയും, സഹസ്രഭുജനും, അമൃത്യുവും, സഹസ്രനേത്രനും, സഹസ്രപാദനും, ഭൂരിക്രിയനുമായ അങ്ങയെ നമസ്കരിക്കുന്നു. ഹിരണ്യവർണ്ണനും, ഹിരണ്യകവചനും, ഭക്താനുകമ്പിയുമായ വിഭോ! അങ്ങയെ ഞങ്ങൾ നമസ്കരിക്കുന്നു. ഞങ്ങൾക്കു വരം നല്കിയാലും.'

മഹാദേവനായ ഭവനെ, ഇപ്രകാരം വാഴ്ത്തി പാർത്ഥനോടൊപ്പം ഹരി അസ്ത്രസിദ്ധിക്കായി പ്രസാദിപ്പിച്ചു."

**81. പാശുപതാസ്ത്രപ്രാപ്തി** – സഞ്ജയൻ പറഞ്ഞു: "പിന്നെ പാർത്ഥൻ പ്രസന്നതയോടുകൂടി വൃഷകേതുവെ കൈകൂപ്പി സമസ്തതേജോനിധിയായ മഹാദേവനെ വിടർന്ന കണ്ണുകളോടെ പാർത്ഥൻ നോക്കിക്കണ്ടു. താൻ പതിവുപോലെ നിശോപഹാരം, നൈവേദ്യം, കൃഷ്ണന്നു നല്കിയത് ശിവന്റെ സന്നിധിയിൽ കാണപ്പെട്ടു. കൃഷ്ണനേയും ശർവ്വനേയും മനസാ പൂജിച്ച് 'ഞാൻ ദിവ്യാസ്ത്രം ഇച്ഛിക്കുന്നു' എന്നു ശങ്കരനോടു പറഞ്ഞു. അർജ്ജുനൻ വരം ആവശ്യപ്പെട്ടുകൊണ്ട് പറഞ്ഞ വാക്കു കേട്ട ഉടനെ ദേവൻ കൃഷ്ണാർജ്ജുനന്മാരോട് പുഞ്ചിരിയോടെ പറഞ്ഞു: 'ഹേ, നരേന്ദ്രാ! സ്വാഗതം! ഞാൻ ഉള്ളപോലെയൊക്കെ അറിയുന്ന നിങ്ങളുടെ കാംക്ഷിതം ഗ്രഹിച്ചിരിക്കുന്നു. നിങ്ങൾ എന്ത് ചിന്തിച്ചാണോ ഇവിടെ വന്നിരിക്കുന്നത് അത് ഞാൻ തന്നുകൊള്ളാം. അല്ലയോ ശത്രുസൂദനന്മാരേ, ദിവ്യമായ സരസ്സ് അരികിലുണ്ട്. അതിൽ എന്റെ ദിവ്യമായ അമ്പും വില്ലും വെച്ചിട്ടുണ്ട്. അവയാലാണ് ഞാൻ സർവ്വദേവാരികളായ വീരന്മാരേയും കൊന്നത്. കൃഷ്ണന്മാരേ, നിങ്ങൾ അവിടെച്ചെന്ന് വില്ലും അമ്പും ആനയിക്കുവിൻ!' അപ്രകാരംതന്നെയെന്നു പറഞ്ഞ് ശിവപാർഷദന്മാരോടുകൂടി ദിവ്യാശ്ചര്യമുള്ള ദിവ്യസരസ്സിൽപ്പോയി. വൃഷധ്വജൻ പറഞ്ഞ സ്ഥലത്ത്, പുണ്യവും സർവ്വാർത്ഥസാധകവുമായ ആ ദിക്കിൽ, സംഭ്രമം കൂടാതെ ആ നരനാരായണർഷികൾ ചെന്നു. സൂര്യബിംബംപോലെ ശോഭിക്കുന്ന ആ സരസ്സിൽച്ചെന്ന അവർ അപ്പോൾ ജലത്തിൽ ഘോരനായ ഫണീന്ദ്രനെക്കണ്ടു. ആയിരം പടമുള്ള ഒരു രണ്ടാം സർപ്പേന്ദ്രനേയും കണ്ടു. അഗ്നിതേജസ്സോടുകൂടിയ ജ്വാല വമിച്ചുകൊണ്ടിരുന്നു. ജലത്തെ സ്പർശിച്ച് കൃഷ്ണാർജ്ജുനന്മാർ തൊഴുത് വൃഷഭധ്വജനെ കൂപ്പി ആ ഫണീന്ദ്രന്മാരെ സേവിച്ചു. അവർ അവിടെ നിന്ന് ശതരുദ്രീയം എന്ന വേദം ജപിച്ചു. സർവ്വാത്മനാ അമേയനായ ഭഗവാനെ കൂപ്പി, അവർ അവിടെ നിന്നു. ഉടനെ ശംഭുവിന്റെ പ്രഭാവത്താൽ പാമ്പുകൾ സ്വരൂപം വിട്ടു. ആ സർപ്പങ്ങൾ രണ്ടും ശത്രുഹരമായ ശരചാപങ്ങളായി. പ്രഭയേറിയ ആ വില്ലും അമ്പും അവർ വന്ദിച്ച് എടുത്തുകൊണ്ടുപോയി ആ മഹാത്മാക്കൾ മഹാത്മാവിന്നു നല്കി. പിന്നെ വൃഷാങ്കന്റെ അടുത്ത് താഴെയായി പാർത്ഥൻ നിന്നു. ബ്രഹ്മചാരിയായി, പിംഗളാക്ഷനായി, ബലിയായി, നീലലോഹിതനായിരിക്കുന്ന മഹാദേവൻ ആ നല്ല വില്ലെടുത്ത് തപസ്ഥാനം നോക്കി നിലയ്ക്കുനിന്നു. വിധിപ്രകാരം അമ്പുതൊടുത്ത് സായകം വലിച്ചു. അവന്റെ ഞാണും പിടിയും നിലയും ഫൽഗുനൻ കണ്ടു. ശിവൻ ഉച്ചരിച്ച മന്ത്രം കേട്ട് അവൻ ധരിച്ചു. ബലവാനായ ആ പ്രഭു സരസ്സിലേക്ക് അമ്പു വിട്ടു. വീരനായ ശർവ്വൻ ആ വില്ല് പിന്നേയും സരസ്സിൽത്തന്നെയാക്കി. പിന്നെ ഭവാൻ പ്രീതനായെന്നുകണ്ട് പഴയ ഓർമ്മയോടെ അർജ്ജുനൻ, പണ്ട് ശർവ്വൻ ആരണ്യത്തിൽവെച്ച് തനിക്കു തന്ന വരവും ശങ്കരനെ പ്രത്യക്ഷമായി കണ്ടതും ചിന്തിച്ച് 'അതെനിക്ക് ഇന്നു ലഭിക്കണം' എന്ന് അവൻ ശർവ്വനോടഭ്യർത്ഥിച്ചു. അവന്റെ ഹൃദയം അറിഞ്ഞ് പ്രീതിപൂണ്ട് ഭവൻ വരം നല്കി. ആ ഘോരമായ പാശുപതവും പ്രതിജ്ഞയുടെ പരിപൂർത്തിയും ഭവൻ അവന്ന് നല്കി. വീണ്ടും ദിവ്യമായ പാശുപതം മഹേശ്വരൻ നല്കി അനുഗ്രഹിച്ചപ്പോൾ രോമാഞ്ചമണിഞ്ഞ ആ ദുർദ്ധർഷൻ കാര്യം സാധിച്ചു എന്നുറച്ചു. ഹർഷത്തോടുകൂടെ അവർ തല കുമ്പിട്ട് ശംഭുവിനെ വന്ദിച്ച് ഭവന്റെ അനുമതി വാങ്ങിച്ച് വീരന്മാരായ കൃഷ്ണാർജ്ജുനന്മാർ പരമാനന്ദത്തോടെ കൈനിലയിലെത്തി.

മഹാസുരാരിയായ ഭഗവാൻ അപ്രകാരം സമ്മതം നല്കിയ അവർ ജംഭന്റെ ഹിംസയ്ക്കൊരുങ്ങിയ ഇന്ദ്രവിഷ്ണുസന്നിഭരായി പ്രശോഭിച്ചു."

**82. യുധിഷ്ഠിരന്റെ ഒരുക്കം** – സഞ്ജയൻ പറഞ്ഞു: "കൃഷ്ണനും ദാരുകനും തമ്മിൽ ഇപ്രകാരം സംഭാഷണംചെയ്യവേ, രാജാവേ, ആ രാത്രിയും കഴിഞ്ഞു; രാജാവ് ഉണർന്നു. മധുപർക്കവുമായി താളംകൊട്ടി മാഗധർ പാടി. സൂതന്മാരും, വൈതാളികന്മാരും രാജാവിനെ സ്തുതിച്ചു, നർത്തകന്മാർ നൃത്തം ചെയ്തു. പാട്ടുകാരികൾ കുരുവംശസ്തോത്രവുമായി മധുരഗാനങ്ങൾ പൊഴിച്ചു. മദ്ദളം, ഝർഝരം, ഭേരി, പണവം, ആനകം, ഗോമുഖം, ആഡംബരം, ശംഖ്, ദുന്ദുഭീജാലങ്ങൾ എന്നിവയും മറ്റുപല വാദ്യഘോഷങ്ങളും പഠിച്ചവരും, കുശലന്മാരും ഹൃഷ്ടന്മാരുമായ ഗായകന്മാർ കൊട്ടിപ്പാടി. അവയുടെ മംഗളശബ്ദം ഇടിനാദംപോലെ വാനിലലച്ചു. ഈവക ശബ്ദങ്ങൾ കേട്ടുകൊണ്ട് ധർമ്മപുത്രൻ ഉണർന്നു. നല്ല മെത്തയിൽ കയറിക്കിടന്ന് സുഖമായി ഉറങ്ങിയുണർന്ന രാജാവ് എഴുന്നേറ്റ് അവശ്യമായ ക്രിയകൾക്കായി കുളിപ്പുരയിലെത്തി. നൂറ്റിയെട്ടു യുവാക്കന്മാർ പൊൻകുടത്തിൽ വെള്ളവുമായി രാജാവിനെ കുളിപ്പിക്കുവാൻ കുളിപ്പുരയിലെത്തി. യുധിഷ്ഠിരൻ നേർത്ത വസ്ത്രം ധരിച്ച് ഭദ്രാസനത്തിൽ ഇരുന്നു. ചന്ദനംചേർത്തു ജപിച്ച ജലത്താൽ രാജാവ് കുളിച്ചു. ശീലമുള്ള യുവാക്കന്മാർ കഷായ

ത്താൽ രാജാവിന്റെ തിരുമെയ്യ് തേച്ചു കുളികഴിഞ്ഞതിന്നുശേഷം സുഗന്ധദ്രാവകങ്ങളാൽ രാജാവിനെ സൗരഭ്യംപൂശി. ശിഖികല്പിതമായ രാജഹംസംപോലെയുള്ള ഉഷ്ണീഷം വെള്ളം തോർത്തുന്നതിന്നായി തലയിൽക്കെട്ടി. രക്തചന്ദനം മെയ്യിലണിഞ്ഞു. മാലചാർത്തി പട്ടുടുത്ത് കിഴക്കോട്ടു തിരിഞ്ഞുനിന്ന് കൈകൂപ്പി ആ സന്മാർഗ്ഗചാരി പിന്നെ മന്ത്രം ജപിച്ചു. അതിന്നുശേഷം അഗ്നി ജ്വലിക്കുന്ന അഗ്നിശാലയിൽച്ചെന്നു. പവിത്രമായ ചമതത്തണ്ടുകൊണ്ട് അഗ്നിക്ക് ആഹുതിചെയ്തു മന്ത്രോച്ചാരണംചെയ്തു ഗൃഹത്തിലേക്ക് എഴുന്നള്ളി. രണ്ടാമത്തെ കക്ഷ്യയിൽച്ചെന്ന് ആ പുരുഷവ്യാഘ്രൻ പിന്നെ വേദവേദികളായ ബ്രാഹ്മണമുഖ്യന്മാരെ കണ്ടു. വേദവ്രതസ്നാതരും, അവഭൃഥസ്നാതരുമായ ആയിരം അനുചരന്മാരോടുകൂടിയ പൗരന്മാരെ അക്ഷയമായ പൂക്കളോടുകൂടി ആശിസ്സു ചൊല്ലിച്ചു. ആ ബ്രാഹ്മണർക്ക് തേൻ, നെയ്യ്, സുമംഗളമായ ഫലങ്ങൾ, വെവ്വേറെ പൊന്നും, നിഷ്കവും ദാനംചെയ്തു. അലങ്കരിച്ച നൂറ് അശ്വങ്ങളും, വസ്ത്രങ്ങളും, അഭീഷ്ടമായ മറ്റുപലതും ദാനംചെയ്തു. കറക്കുന്ന കപിലപ്പശുക്കളെ കുട്ടികളോടൊപ്പം, വെള്ളിക്കുളമ്പും പൊൻകൊമ്പുമുള്ള പശുക്കളെ ദാനംചെയ്തു പ്രദക്ഷിണം വെച്ചു. സ്വസ്തികം, വർദ്ധമാനങ്ങൾ, പൊന്നുകൾ, നിറകുടങ്ങൾ, പൂമാലകൾ, മംഗളദീപങ്ങൾ, പൂർണ്ണമായ അക്ഷതപാത്രങ്ങൾ, പൊന്മാലകൾ, രോചനങ്ങൾ, ചമഞ്ഞ കന്യകമാർ, തൈർ, നെയ്യ്, ജലം, തേൻ, മംഗളസ്ത്രീ, പക്ഷികൾ ഇങ്ങനെ സുഖമായ ശകുനങ്ങൾ കണ്ടും തൊട്ടും കുന്തീപുത്രൻ പുറം കക്ഷ്യയിലെത്തി.

അപ്പോൾ ആ മഹാഭുജന്നുവേണ്ടി അവിടെ നില്ക്കുന്ന പരിചാരകന്മാർ പൊന്മയവും, സർവ്വതോഭദ്രവും, മുത്ത്, വൈഡൂര്യം എന്നിവ പതിച്ചലങ്കരിച്ചതും, നല്ല മെത്ത വിരിച്ചതും, മേൽവിരിപ്പിട്ടതും, വിശ്വകർമ്മാവു നിർമ്മിച്ചതുമായ ദിവ്യമായ അഗ്രാസനം നല്കി.

അതിൽ വാഴുന്ന മാന്യനായ രാജാവിന്ന് വിലയേറിയ വിശുദ്ധവിഭൂഷകൾ സാദന്മാർ കൊണ്ടുവന്നു നല്കി. കോപ്പുകളണിഞ്ഞ് വിലസുന്ന യോഗ്യനായ ആ രാജാവിന്റെ രൂപം അപ്പോൾ ശത്രുക്കൾക്ക് ദുഃഖകരമായി ഭവിച്ചു.

പൊന്നിൻപിടിയുള്ളതും തിങ്കൾക്കാന്തിയേന്തിയതുമായ വെൺ ചാമരങ്ങളും വീശി രാജാവ് മിന്നൽക്കാറുപോലെ ശോഭിച്ചു. ഭൂതസ്തുതികൾ കേട്ടും, വന്ദികളുടെ വന്ദനയേറ്റും, പാട്ടുകാരുടെ പാട്ടുകേട്ടും, രാജാവ് മനോഹരമായ ആസനത്തിലിരുന്നു. മുഹൂർത്തസമയം വന്ദികൾ ഗാനം ആലപിക്കപ്പെട്ടു. തേരാളികളുടെ തേരൊലികളും, അശ്വഘോഷങ്ങളുടെ കുളമ്പടിശബ്ദവും പൊങ്ങി. ഗജങ്ങളുടെ ഘണ്ടാരവംകൊണ്ടും, ശംഖനാദത്താലും, നരന്മാരുടെ പാദവിന്യാസശബ്ദത്താലും ഭൂമി കുലുങ്ങി.

അപ്പോൾ അകത്തുകടന്ന് മുട്ടുകുത്തി മൗലിയെ നിലത്തു മുട്ടിച്ച് വന്ദ്യനായ രാജാധിരാജനെ കൂപ്പി, കുണ്ഡലംചാർത്തി, വാൾ തൂക്കി, ചട്ടയിട്ട യുവാവായ ദ്വാരപാലകൻ വന്ന് രാജനെ വീണ്ടും കൂപ്പി. 'ഋഷീകേശൻ വന്നിരിക്കുന്നു' എന്ന് മഹാരാജാവിനോട് ഉണർത്തിച്ചു. ഉടനെ രാജാവ് സ്വാഗതത്തോടെ അർഘ്യവും, പരമാർച്ചിതമായ പീഠവും നല്കുവാൻ ആജ്ഞാപിച്ച് അകത്തുകടത്തി. കൃഷ്ണനെ പീഠത്തിലിരുത്തി വിധിപോലെ ധർമ്മരാജാവായ യുധിഷ്ഠിരൻ പൂജിച്ചു."

**83. കൃഷ്ണന്റെ മറുപടി –** സഞ്ജയൻ പറഞ്ഞു: "പിന്നെ യുധിഷ്ഠിരരാജാവ് കൃഷ്ണനെ വന്ദിച്ച് നന്ദിയോടെ പറഞ്ഞു: 'മധുസൂദനാ! ഈ രാത്രി സുഖമായി കഴിഞ്ഞില്ലേ? അങ്ങയ്ക്ക് ജ്ഞാനമൊക്കെ തെളിയുകയുണ്ടായോ?' ധർമ്മജന്റെ വാക്കു കേട്ട് കൃഷ്ണൻ തക്കതായവിധം അദ്ദേഹത്തോടു കുശലംചോദിക്കുകയുംചെയ്തു.

പിന്നെ ദ്വാരപാലകൻ വന്ന് രാജാവിനെക്കാണുവാൻ സ്വന്തം ആൾക്കാർ നില്ക്കുന്നതായി അറിയിച്ചു. രാജാവിന്റെ കല്പനപ്രകാരം അവരെല്ലാം അകത്തു പ്രവേശിച്ചു. ഭീമൻ, വിരാടൻ, ധൃഷ്ടദ്യുമ്നൻ, സാത്യകി, ചേദിരാജാവ്, ധൃഷ്ടകേതു, തേരാളിയായ ദ്രുപദൻ, ശിഖണ്ഡി, മാദ്രേയന്മാർ, ചേകിതാനൻ, കേകയൻ, യുയുത്സു, ഉത്തമൗജസ്സ്, ദ്രുപദപുത്രൻ, സുബാഹു, യുധാമന്യു, പാഞ്ചാലീപുത്രന്മാർ ഇവരും മറ്റുപല ക്ഷത്രിയന്മാരും അകത്തുകടന്ന് രാജാവിനെ തൊഴുത് വിനയപൂർവ്വം യഥാസ്ഥാനങ്ങളിലിരുന്നു. ശ്രീകൃഷ്ണനും സാത്യകിയും കൂടി ഒരു പീഠത്തിൽ ഇരുന്നു. അങ്ങനെ അവരെല്ലാവരും ഇരുന്നതിന്നുശേഷം യുധിഷ്ഠിരരാജാവ് മധുവൈരിയായ പുണ്ഡരീകാക്ഷനെ വിളിച്ച് ഭംഗിയായി ഇപ്രകാരം പറഞ്ഞു: 'ഞങ്ങൾ അങ്ങയെ ഇന്ദ്രനെ ദേവകൾ എന്നപോലെ ആശ്രയിച്ച് ശാശ്വതവും ശുഭവുമായ വിജയത്തെ കാംക്ഷിക്കുന്നു. ഞങ്ങളുടെ രാജ്യം നഷ്ടപ്പെട്ടതും, വൈരികൾ പിന്നെ ഞങ്ങളെ ദ്രോഹിച്ചതും, പലതരത്തിലുള്ള ക്ലേശങ്ങൾ ഞങ്ങൾ അനുഭവിച്ചതും, സർവ്വസംഭവങ്ങളും അങ്ങയ്ക്ക് അറിവുള്ളതാണല്ലോ. ഞങ്ങളുടെ എല്ലാവരുടേയും സുഖം ഭക്തവത്സലാ, അങ്ങയിൽ നില്ക്കുന്നു. ഞങ്ങളുടെ നടപ്പും സ്ഥിതിയും എല്ലാം അങ്ങയിൽത്തന്നെ നില്ക്കുന്നു. എന്റെ മനസ്സ് ഭവാനിൽ നില്ക്കുന്നവിധം, അർജ്ജുനൻ ചെയ്ത ശപഥം സത്യമായി പുലരുന്നവിധം ഭവാൻ ചെയ്താലും. ദുഃഖാമർഷസമുദ്രത്തിൽനിന്ന് ഭവാൻ കയറ്റിത്തന്നാലും. ഈ കടൽ കടക്കുവാൻ ഞങ്ങൾക്ക് നൗകയായി ഭവിക്കണേ! പോരിൽ ശത്രുവധത്തിൽ ഉത്സാഹിച്ചുകൊണ്ടിരിക്കുന്ന മഹാരഥന്മാരേക്കാൾ എല്ലാവരിലും പ്രധാനിയാണ് സൂതപുത്രൻ. അവനോടൊക്കുന്നവർ ശത്രുക്കളിലില്ല. ആപത്തിൽ ഭവാൻ വൃഷ്ണികളെ എപ്രകാരം സംരക്ഷിക്കുന്നുവോ അപ്രകാരം ഞങ്ങളേയും രക്ഷിച്ചാലും. കപ്പലില്ലാതെ കൗരവക്കടലിൽ ആണ്ടുപോകുന്ന പാണ്ഡുപുത്രന്മാരെ കരകയറ്റുവാൻ ഭവാൻ കപ്പലായി ഭവിച്ചാലും. ശംഖചക്രഗദാധരാ! അങ്ങയെ ഞങ്ങൾ കൈതൊഴുന്നു. ദേവദേവേശാ, സനാതനാ, വിശാതനാ! വിഷ്ണോ! ജിഷ്ണോ! ഹരേ, കൃഷ്ണാ! വൈകുണ്ഠാ! പുരഷോത്തമാ! അങ്ങയെ ഞങ്ങൾ കൈകൂപ്പുന്നു. ഭവാൻ പുരാണർഷിയും വരദനുമായ ശാർങ്ഗിയാണെന്ന് നാരദൻ പറഞ്ഞതു സത്യമാക്കിത്തന്നാലും.' ആ സദസ്സിൽവെച്ച് ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞപ്പോൾ ധർമ്മജനോട് വാഗ്മിയായ മധുവൈരി പുതുമേഘത്തിന്റെ ഘനമായ സ്വനത്തോടെ ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ദേവന്മാർ അടക്കമുള്ള മൂന്നുലോകത്തിലും തിരഞ്ഞാലും അർജ്ജുനനോടൊക്കുന്ന മറ്റൊരു വില്ലാളിയെ കണ്ടുകിട്ടുകയില്ല. അത്ര വലിയ മഹാനാണ് അർജ്ജുനൻ. വീര്യവാൻ, അസ്ത്രശാലി, പരാക്രമി, മഹാബലൻ, യുദ്ധദുഹൻ, അമർഷി, തേജസ്വി, നരപുഗവൻ. യുവാവ്, വിഷഭസ്കന്ധൻ, ആജാനുബാഹുവായ മഹാബലൻ സിംഹർഷഭങ്ങളെപ്പോലെ ഘനമായി നടക്കുന്നവൻ, ശ്രീമാൻ. ഇങ്ങനെ സകല ഗുണങ്ങളും തികഞ്ഞ അർജ്ജുനൻ ഭവാന്റെ സകല വൈരിവീരന്മാരേയും കൊന്നുകളയും. കുന്തീപുത്രനായ ധനഞ്ജയൻ അപ്രകാരം ശത്രുക്കളെ മുഴുവൻ മുടിക്കത്തക്കവിധം, എരിതീ കാടു ചുടുന്നമട്ടിൽ, ധാർത്തരാഷ്ട്രന്റെ സൈന്യങ്ങളെ അവസാനിപ്പിക്കത്തക്കവിധം, വേണ്ടതൊക്കെ ഞാനും ചെയ്യുന്നുണ്ട്. ഇന്ന് പാപിയായ ജയദ്രഥനെ, സൗഭദ്രക്ഷയഹേതുവായി നിന്ന ആ നരാധമനെ മേലിൽ കാണാത്തവിധം ശരമെയ്തു കാലേ തന്നെ അവസാനിപ്പിക്കും. കഴുകനും, കുറുക്കനും, കുറുനരിയും, രാക്ഷസന്മാരുമൊക്കെ വന്ന് ഇന്ന് അവന്റെ മാംസം തിന്നുന്നത് നിങ്ങൾക്കെല്ലാം കാണാം.

ഹേ, യുധിഷ്ഠിരാ! ഇന്ദ്രാദികളായ ദേവന്മാരെല്ലാവരും ഒന്നിച്ചു ചേർന്ന് അവനെ രക്ഷിക്കുവാൻ വന്നാലും അവന്നു രക്ഷകിട്ടുകയില്ല. ഇന്ന് മഹായുദ്ധത്തിൽ അവൻ കാലപുരിക്കു ഗമിക്കും! ഇന്ന് സൈന്ധവനെക്കൊന്ന് ജിഷ്ണു നിന്റെ മുമ്പിലെത്തും. ശോകം തീർന്ന് അല്ലൽ വെടിഞ്ഞ് ഭവാൻ ഭൂതിയോടുകൂടി വാഴുമാറാകട്ടെ!"

**84. അർജ്ജുനന്റെ മറുപടി –** സഞ്ജയൻ പറഞ്ഞു: "അവർ ഇപ്രകാരം പറയുമ്പോൾ ധനഞ്ജയൻ സുഹൃത്തുക്കളോടുകൂടി ധർമ്മപുത്രനെക്കാണുവാൻ വന്നെത്തി. ഭദ്രമായ കാവൽ കടന്നു വന്ന് രാജാവിനെ തൊഴുതു സമീപത്ത് വന്നുനില്ക്കുമ്പോൾ യുധിഷ്ഠിരൻ ഉടനെ എഴുന്നേറ്റ് അർജ്ജുനനെ സസ്നേഹം പുല്കി മൂർദ്ധാവിൽ ഘ്രാണിച്ച, തഴുകി ആശംസിച്ചതിന്നു ശേഷം പുഞ്ചിരിയോടെ പറഞ്ഞു: 'അർജ്ജുനാ! നീ തീർച്ചയായും യുദ്ധത്തിൽ വിജയിക്കും. നിന്റേയും കൃഷ്ണന്റേയും മുഖം നല്ലപോലെ പ്രസന്നമായിക്കാണുന്നു. ഇത് നല്ല ലക്ഷണമാണ്.' ഇപ്രകാരം ജ്യേഷ്ഠൻ പറഞ്ഞതുകേട്ട് അതിന്നു മറുപടിയായി അർജ്ജുനൻ ഇപ്രകാരം പറഞ്ഞു: 'കൃഷ്ണന്റെ പ്രസാദംകൊണ്ട് ഞാൻ ഭവാനിൽ മംഗളം ദർശിക്കുന്നു,' എന്നു പറഞ്ഞ് താൻ മുക്കണ്ണനെ കണ്ട കഥ സുഹൃത്തുക്കൾ കേട്ട് ആശ്വസിക്കുമാറ് ധർമ്മരാജാവിനോട് ഉണർത്തിച്ചു. അർജ്ജുനൻ പറഞ്ഞതുകേട്ട് ആശ്ചര്യത്തോടെ അവരെല്ലാവരും നിലം മുട്ടുമാറ് നന്ദിധ്വജനെ (ശിവനെ) വന്ദിച്ച് 'നന്നുനന്ന്' എന്നു സ്തുതിച്ചു.

ധർമ്മപുത്രന്റെ അനുമതിയോടുകൂടി സുഹൃത്തുക്കളെല്ലാം ഉടനെ ചുണയോടും, ചൊടിയോടും, ഹർഷത്തോടുംകൂടി സംഗരത്തിന്ന് ഇറങ്ങി. കൃഷ്ണാർജ്ജുനന്മാരും, ശൈനേയനും രാജാവിനെ നമസ്കരിച്ച് യുധിഷ്ഠിരഗൃഹത്തിൽനിന്ന് പ്രഹൃഷ്ടരായി ഇറങ്ങി. ഒറ്റത്തേരിൽ ദുരാധർഷന്മാരായ ശൈനേയജനാർദ്ദനന്മാർ അർജ്ജുനന്റെ ഗൃഹത്തിലും ചെന്നു. അവിടെ എത്തിയതിന്നുശേഷം ഹൃഷീകേശൻ സൂതനെപ്പോലെ രഥിമുഖ്യനായ പാർത്ഥന്റെ വാനരധ്വജമായ രഥം ഒരുക്കി നിർത്തി.

കൃഷ്ണൻ ഒരുക്കിനിർത്തിയ ആ രഥം മേഘഗംഭീരഘോഷത്തോടും തപ്തകാഞ്ചനനിറത്തോടും ബാലാർക്കശോഭയോടുംകൂടി വിളങ്ങി. പിന്നെ ആ പുരുഷശാർദ്ദൂലൻ ചട്ടയും ശസ്ത്രങ്ങളുമേന്തിയ ഭടന്മാരോടുകൂടി ആഹ്നികംചെയ്ത് അർജ്ജുനനോടു തേർ സജ്ജമാക്കിയിരിക്കുന്നു എന്നുണർത്തിച്ചു.

ഉടനെ കിരീടി പൊൻചട്ടയിട്ട് ലോകപ്രവരമായ ആ വാഹനത്തെ വില്ലും അമ്പും കൈയിലേന്തി പ്രദക്ഷിണംചെയ്തു. തപോവൃദ്ധന്മാരും വിദ്യാവൃദ്ധന്മാരും വയോവൃദ്ധന്മാരും കർമ്മവാന്മാരുമായ മഹാശയന്മാർ വിജയം ആശംസിക്കുന്നതുകേട്ട് ആ മഹാരഥത്തിൽ കയറി. പോരിൽ വിജയത്തിന്നുള്ള മന്ത്രം ജപിച്ചു യാത്രാവചനങ്ങൾ പറഞ്ഞ്, തേരിൽക്കയറിയ അർജ്ജുനൻ ഉദയസൂര്യനെപ്പോലെ പ്രകാശിച്ചു. മഹാരഥനായ അർജ്ജുനൻ പൊൻകോപ്പണിഞ്ഞ് ആ മഹാരഥത്തിൽ കയറിയപ്പോൾ മഹാമേരുവിൽ കാന്തി ചിന്തിനില്ക്കുന്ന ഭാനുമാനെപ്പോലെ പ്രശോഭിച്ചു. പാർത്ഥന്റെ പിറകെ ശൈനേയനും വാസുദേവനും, ശര്യാതിയുടെ യജ്ഞത്തിന്നായിപ്പോകുന്ന ഇന്ദ്രന്റെ അശ്വിനീദേവകൾ എന്നപോലെ ശോഭിച്ചു. രശ്മിമാന്മാരിൽ (തേരാളിമാരിൽ) ഉത്തമനായ കൃഷ്ണൻ കടിഞ്ഞാൺ പിടിച്ചു. വൃത്രവധത്തിന്ന് ഇന്ദ്രൻ പോകുമ്പോൾ മാതലി സാരഥ്യം വഹിച്ച ഒരു പ്രതീതി കണ്ടവർക്കൊക്കെ ഉണ്ടായി. അവരോടുകൂടി ആ മഹാരഥത്തിൽ കയറിയിരിക്കുന്ന അർജ്ജുനൻ ബുധശുക്രന്മാരോടുകൂടി ഇരുട്ടു നീക്കുന്ന ചന്ദ്രനെപ്പോലെ ശോഭിച്ചു. സൈന്ധവന്റെ വധം ചിന്തിച്ച് ആ ശത്രുനാശനൻ, പാശിമിത്രന്മാരോടുകൂടിയ ഇന്ദ്രൻ താരകവധത്തിന്ന് പോകുമ്പോളെന്നപോലെ ശോഭിച്ചു. മംഗല്യവാദ്യഘോഷങ്ങളും, ശുഭമായ സ്തവങ്ങളും, മാഗധന്മാർ പാടുന്ന ഗാനങ്ങളും മുഴങ്ങി. പുണ്യാഹങ്ങൾ, ജയാശിസ്സുകൾ, സൂതമാഗധതിസ്സ്വനങ്ങൾ, വാദ്യഘോഷങ്ങൾ എന്നിവയാൽ അർജ്ജുനനെ സന്തോഷിപ്പിച്ചു. പുണ്യമായ ഗന്ധത്തോടുകൂടിയ മന്ദമാരുതൻ അനുകൂലമായി വീശി. പാർത്ഥന്ന് ഹർഷവും ശത്രുക്കൾക്കു ദുഃഖവും വർദ്ധിപ്പിക്കുമാറ് നിമിത്തങ്ങൾ ഉണ്ടായി. പാണ്ഡവന്മാർക്കു വിജയത്തിന്നും നിന്റെ കൂട്ടർക്കു നാശത്തിന്നും പല നിമിത്തങ്ങളും കണ്ടു. നല്ല ശകുനങ്ങൾ കണ്ടപ്പോൾ പാർത്ഥൻ മഹാരഥനായ സാത്യകിയോട് പറഞ്ഞു: 'ഹേ, യുയുധാനാ! നമുക്ക് ഇപ്പോൾ വിജയത്തിന്നുള്ള സാദ്ധ്യത നല്ലവണ്ണം ഉണ്ട്. നാം കണ്ട ശകുനങ്ങളൊക്കെ ശുഭമാണ്. സൈന്ധവരാജാവ് എവിടെയുണ്ടോ അവിടെ ഞാൻ ചെല്ലും. അവൻ എന്നെക്കണ്ടിട്ടുവേണം കാലപുരിയിലേക്കു പോകുവാൻ എന്നുവെച്ചു കാത്തുനില്ക്കുകയാകും. എനിക്ക് ഏതുവിധത്തിലാണോ സൈന്ധവവധം അതേവിധത്തിൽത്തന്നെയാണ് ധർമ്മരാജാവിന്റെ സംരക്ഷണവും. അതുകൊണ്ട് മഹാബാഹോ! ഭവാൻ രാജാവിനെ സംരക്ഷിക്കണം. പോരിൽ നിന്നെ ജയിക്കുവാൻപോരുന്ന ഒരുത്തനേയും ഞാൻ ഈ ലോകത്തിൽ കാണുന്നില്ല. പോരിൽ കൃഷ്ണതുല്യനായ നിന്നെ അതിക്രമിച്ചു കടക്കുവാൻ ഇന്ദ്രന്നുപോലും സാദ്ധ്യമല്ല. നിന്നേയോ രഥിയായ പ്രദ്യുമ്നനേയോ വിശ്വസിച്ച് എനിക്കു പോകാം. അതുകൊണ്ട് ഞാൻ യാതൊരു അപായശങ്കയുംകൂടാതെ സൈന്ധവനെക്കൊല്ലുവാൻ പോവുകയാണ്. അതിന്ന് എനിക്കു സാധിക്കും. നീ ഒരിക്കലും എന്നെപ്പറ്റി ചിന്തിക്കേണ്ടതില്ല. നീ സർവ്വാത്മനാ രാജാവിനെത്തന്നെ കാത്തുകൊള്ളുക! ഏതു ദിക്കിൽ മഹാത്മാവായ വാസുദേവനില്ലയോ അവിടെ പിന്നെ ഞാനും ഇല്ല. അവിടെ ആപത്തുണ്ടായേക്കാം.' പാർത്ഥൻ ഇപ്രകാരം പറഞ്ഞപ്പോൾ ശത്രുജിത്തായ സാത്യകി, 'അപ്രകാരംതന്നെ. അങ്ങു പറഞ്ഞതുപോലെ ചെയ്യാം' എന്നു പറഞ്ഞ് അർജ്ജുനന്റെ കല്പന ശിരിസാവഹിച്ച് ധർമ്മരാജാവിന്റെ സമീപത്തേക്കു പോയി."

## ജയദ്രഥവധപർവ്വം

**85. ധൃതരാഷ്ട്രവാക്യം –** ധൃതരാഷ്ട്രൻ പറഞ്ഞു: "അഭിമന്യുവധത്താൽ ദുഃഖശോകാർത്തന്മാരായ പാണ്ഡവന്മാർ പിറ്റേദിവസം എന്തൊക്കെ ചെയ്തു? എന്റെ ഭടന്മാരിൽ ആരൊക്കെയാണ് ഏറ്റത്? സവ്യസാചിയുടെ കർമ്മ വൈഭവം കണ്ട കൗരവന്മാർ തങ്ങൾ കുറ്റംചെയ്തവരാണെന്ന് അറിഞ്ഞിട്ടും ഭയം വിട്ട് പോരാടുവാൻ എങ്ങനെ അവർക്കു കഴിഞ്ഞു? പുത്രശോകംമൂലം ചുട്ടുപൊടിച്ച അന്തകനെപ്പോലെ ആ നരവ്യാഘ്രൻ വരുന്ന സമയത്ത് എന്റെ സൈന്യങ്ങൾ അവന്റെ നേരെ നോക്കുവാൻ എങ്ങനെ ശക്തരായി? ആ വലിയ വില്ലും കുലയേറ്റി, പുത്രശോകാർത്തനായി വരുന്ന വാനരകേതുവിനെക്കണ്ടിട്ട് എന്റെ ഭടന്മാർ എന്തുചെയ്തു? ദുര്യോധനന്റെമേൽ വളരെ ആക്ഷേപങ്ങളൊക്കെക്കേട്ട് അഭിനന്ദനം ആരും പറഞ്ഞുകേട്ടില്ല. ശ്രുതിക്ക് ഉചിതമായവിധം ചിത്തത്തിൽ ചലനമുണ്ടാക്കുന്ന ശബ്ദങ്ങൾ സൈന്ധവൻ വാണിരുന്ന ഇടത്ത് കേൾക്കുന്നില്ല. എന്റെ മക്കളുടെ ശിബിരത്തിൽ സ്തവത്തോടുകൂടിയ സൂതമാഗധന്മാരുടേയും ആട്ടക്കാരുടേയും കഥ കേൾക്കുന്നേയില്ല. എപ്പോഴും എന്റെ ചെവി കുളുർപ്പിച്ചിരുന്ന അവരുടെ ശബ്ദങ്ങൾ ഇപ്പോൾ അവർ ദൈന്യം പൂണ്ടിരിക്കുകയാൽ കേൾക്കുന്നില്ല ഞാൻ, അല്ലയോ സഞ്ജയാ, സത്യധൃതിയായ സോമദത്തന്റെ മന്ദിരത്തിൽ ഇരുന്ന് മുമ്പേ ഉത്തമമായ ശബ്ദം കേട്ടിരുന്നുവല്ലോ. ഇപ്പോൾ വലിയ ആർത്തസ്വരംകൊണ്ട് എന്റെ മക്കളുടെയൊക്കെ മന്ദിരങ്ങൾ എല്ലാം പുണ്യംകെട്ടതായിപ്പോയി എന്നു ഞാൻ ഊഹിക്കുന്നു. ചിത്രസേനൻ, വികർണ്ണൻ, ദുർമ്മുഖൻ, വിവിംശതി, എന്റെ മറ്റു മക്കൾ ഇവരുടെ ആരുടേയും ഗൃഹങ്ങളിൽനിന്ന് മംഗളധ്വനിയൊന്നും കേൾക്കുന്നില്ല. വിപ്രന്മാരും, ക്ഷത്രിയന്മാരും, വൈശ്യന്മാരും, ശിഷ്യന്മാരായി വന്നുകൂടി എന്റെ മക്കൾക്കെല്ലാവർക്കും ആശ്രയമായ ദ്രോണപുത്രന്റെ സമീപത്തു ചെന്നു കൂടിയിരിക്കയാണു പതിവ്. വിവാദങ്ങളും, ആലാപങ്ങളും, സല്ലാപങ്ങളും, വാദ്യഘോഷങ്ങളുംകൊണ്ട് അവൻ എപ്പോഴും ആഹ്ലാദിച്ചു വസിക്കാറുണ്ട്. കുരുപാണ്ഡവവൃഷ്ണീന്ദ്രന്മാർ പലരും സേവിച്ചിരുന്ന ആ ദ്രൗണിയുടെ ഗൃഹത്തിൽ ഒരു ഒച്ചയും അനക്കവും ഇപ്പോൾ കേൾക്കുന്നില്ലല്ലോ. വില്ലാളിയായ ദ്രൗണിയെ ആട്ടക്കാരും, പാട്ടുകാരും സേവിച്ചിരുന്നു. ഇപ്പോൾ അവരുടെ ശബ്ദമേ കേൾക്കുന്നില്ല. വിന്ദാനുവിന്ദന്മാരുടെ ശിബിരത്തിൽ രാത്രി വളരെ രസമായി ശബ്ദകോലാഹലങ്ങൾ കേൾക്കാറുണ്ട്; കേകയന്മാരുടെ വസതികളിൽനിന്നും കേൾക്കാറുണ്ട്. ഇന്ന് അവിടെനിന്നു യാതൊരു ശബ്ദവും കേൾക്കുന്നില്ല. നിത്യസന്തുഷ്ടന്മാരായ അവരുടെ നൃത്തവും, കൊട്ടും പാട്ടും കൂട്ടത്തോടെ കേട്ടിരുന്നു. ഇന്ന് ഒരൊച്ചയും അനക്കവും ഇല്ല.

യാഗംചെയ്യുന്ന യാജകന്മാർ എപ്പോഴും ഭൂരിശ്രവസ്സിനെ ചെന്നു സേവിക്കാറുണ്ട്. വിദ്വാനായ ആ യൂപധ്വജന്റെ ശബ്ദം ഇന്ന് കേൾക്കുന്നില്ല. ജ്യാഘോഷം, വേദനിർഘോഷം, തോമരം, അസി, രഥം എന്നിവയുടെ ശബ്ദം ഇവയൊക്കെ ദ്രോണന്റെ ഗൃഹത്തിൽ എന്നും കേൾക്കാറുള്ളതാണ്. ഇന്ന് അവിടേയും യാതൊരു ശബ്ദവുമില്ല. നാനാനാട്ടുകാർവഴിക്ക് ഉണ്ടായിരുന്ന ആ ഗീതശബ്ദങ്ങളും, വലുതായ വാദ്യശബ്ദവും, ഇന്ന് ഞാൻ കേൾക്കുന്നില്ല.

എന്നാണ് ഉപപ്ലാവ്യത്തിൽനിന്ന് ജനാർദ്ദനൻ, സർവ്വഭൂത കരുണാകരനായ അച്യുതൻ, സന്ധിക്കായി വന്നത്, അന്ന് ഞാൻ പറഞ്ഞു സൂതാ, ആ വിഡ്ഢിയായ ദുര്യോധനനോട് 'ഉണ്ണീ, വാസുദേവൻവഴിയായി പാണ്ഡവന്മാരോട് നാം യോജിക്കുക. എന്റെ അഭിപ്രായത്തിൽ ആ സന്ധി കാലോചിതമാണെന്നാണ്. നീ അതു തെറ്റിക്കരുത് സുയോധനാ! സന്ധിക്ക് ഇരക്കുന്നവനായ കൃഷ്ണനെ നീ ധിക്കരിക്കരുത്. ഹിതമായ കാര്യമാണ് കൃഷ്ണൻ പറയുന്നത്. അവനെ ധിക്കരിച്ച് നീ യുദ്ധത്തിന്ന് പുറപ്പെട്ടാൽ നിനക്ക് അവനെ ജയിക്കുവാൻ സാധിക്കയില്ല; തീർച്ചയാണ്.' ഞാൻ ദുര്യോധനനോട് പറഞ്ഞത് അവൻ ചെവിക്കൊണ്ടില്ല. കൃഷ്ണൻ അനുനയങ്ങൾ പറഞ്ഞുനോക്കി, അവൻ കേട്ടില്ല. അവൻ എന്റെ വാക്കല്ല സ്വീകരിച്ചത്. ദുശ്ശാസനന്റേയും കർണ്ണന്റേയും വാക്കുകൾ സ്വീകരിച്ചു. അവൻ കാലഗ്രസ്തനായ ദുർബ്ബുദ്ധിയാണ്.

ഞാൻ അന്ന് ചൂതിന്ന് ആഗ്രഹിച്ചതല്ല. വിദുരൻ അതിന്ന് സമ്മതിച്ചില്ല. ഭീഷ്മനും, ശല്യനും, ഭൂരിശ്രവസ്സും, ജയനും, പുരുമിത്രനും, ദ്രോണനും, ദ്രൗണിയും, കൃപനും, സൈന്ധവനും അത് ഇച്ഛിച്ചില്ല. എന്നിട്ടും അവൻ ചൂതിന്ന് ഒരുങ്ങി. അവർ പറഞ്ഞമാതിരി നടന്നിരുന്നുവെങ്കിൽ ജ്ഞാതികളോടും, മിത്രങ്ങളോടുംകൂടി വളരെക്കാലം സുഖമായി അവന്ന് ജീവിക്കാമായിരുന്നു. നല്ല സ്നേഹശീലമുള്ളവരും, നല്ലവാക്ക് സംസാരിക്കുന്നവരും, ജ്ഞാതികളോടൊക്കെ പ്രിയം പറയുന്നവരും, തറവാടിത്തം ഉള്ളവരും, വിദ്വാന്മാരുമാണ് പാണ്ഡവന്മാർ. അവർ സുഖമായി ചിരകാലം ജീവിക്കും. ധർമ്മംവിടാത്തവർ എല്ലാ ദിക്കിലും സുഖംതന്നെ നേടും. മരിച്ചാലും അവർ സുഖമനുഭവിക്കും. സമർത്ഥന്മാരായ അവർ അർദ്ധരാജ്യത്തിന്നവകാശികളാണ്. ആഴിചൂഴുന്ന ഈ ഊഴിമുഴുവൻ അവർക്കു പൈതൃകമാണ്. ഞാൻ പറഞ്ഞാൽ പാണ്ഡവന്മാർ ധർമ്മം അനുസരിച്ച് കേൾക്കും. 'എനിക്ക് വളരെ ജ്ഞാതികളുണ്ട്, അവർ നിനക്ക് ഹിതമായി പറയുന്നത് പാണ്ഡവർ കേൾക്കും. ശല്യൻ, സോമദത്തൻ, ഭീഷ്മൻ, ദ്രോണൻ, വികർണ്ണൻ, ബാൽഹീകൻ, കൃപൻ, മഹാന്മാരായ വേറെ പലരും, വൃദ്ധന്മാരും ഒക്കെയുണ്ടല്ലോ. അവരൊക്കെ നിനക്കുവേണ്ടി പറയുന്നത് പാണ്ഡവർ അനുസരിക്കും. തെറ്റായ മാർഗ്ഗം അവർ പറയുകയില്ല. ധർമ്മം കൃഷ്ണൻ വിടുകയില്ല. കൃഷ്ണന്റെ വാക്കുകേട്ടു നടക്കുന്നവരാണ് പാണ്ഡവർ. ഞാനും ധർമ്മം അനുസരിച്ചു പറയുന്ന വാക്ക് ധർമ്മശീലന്മാരായ പാണ്ഡവന്മാർ തെറ്റിക്കുകയില്ല.' ഇപ്രകാരം ഹേ സൂതാ! ഞാൻ ഉണ്ണിയോട് കരഞ്ഞുപറഞ്ഞു. ആ കാലംപിഴച്ച വിഡ്ഢി അതു കേട്ടില്ല.

എവിടെ ഭീമാർജ്ജുനന്മാരുണ്ടോ, ശൈനേയനും, വൃഷ്ണിമുഖ്യനും എവിടെയുണ്ടോ, പാഞ്ചാല്യനും, ഉത്തമൗജസ്സും എവിടെയുണ്ടോ, യുധാമന്യുവും, ദുർദ്ധർഷനായ പാർഷതനും എവിടെയുണ്ടോ, പിന്മടങ്ങാത്ത ശിഖണ്ഡിയെവിടെയുണ്ടോ, അശ്മകന്മാർ, കേകയന്മാർ, സൗമകി, ക്ഷത്രധർമ്മൻ, ചേകിതാനൻ, ചൈദ്യൻ, കാശ്യപുത്രൻ, ദ്രൗപദേയന്മാർ, യമന്മാർ, ഇവരെല്ലാം എവിടെയുണ്ടോ, അവരുടെ മന്ത്രിയായ മധുവൈരി എവിടെയുണ്ടോ, അവിടെ ജയമില്ലാതെ വരുമോ? ഇപ്പറഞ്ഞവരോട് എതിർക്കുവാൻ പോന്നവരാരുണ്ട്? ജീവനിൽ കൊതിയുള്ളവൻ എതിർക്കുമോ? ദിവ്യാസ്ത്രം തൂകുന്ന എന്റെ ശത്രുക്കളെ താങ്ങുവാൻ ആർക്കുണ്ടു കെൽപ്പ്?

ദുര്യോധനൻ, ശകുനി, കർണ്ണൻ, ദുശ്ശാസനൻ ഇങ്ങനെ നാലാളൊഴികെ അഞ്ചാമത് ഒരാളേയും ഞാൻ കാണുന്നില്ല. ചമ്മട്ടി കൈയിലെടുത്ത് തേരിൽക്കയറി ഹൃഷീകേശൻ ഇരിക്കുമ്പോൾ, അർജ്ജുനൻ ശരമെടുത്തു പൊരുതുമ്പോൾ, അവർക്ക് പരാജയം എന്ന ഒന്ന് ഇല്ല തന്നെ!

ഞാൻ ചെയ്ത വിലാപമൊന്നും ദുര്യോധനനിൽ ഫലിക്കുകയില്ലെന്നാണോ? ഭീഷ്മദ്രോണനരശ്രേഷ്ഠന്മാർ വീണു എന്നല്ലെ സഞ്ജയാ നീ പറഞ്ഞത്? ആ ദീർഘദർശിയായ വിദുരൻ പറഞ്ഞ വാക്കുകളെല്ലാം ഈ ഫലം കണ്ടപ്പോൾ ഓർത്ത് എന്റെ മക്കൾ കേഴുന്നുണ്ടാകും! തീർച്ചയാണ്!

ശൈനേയനും, സവ്യസാചിയും സൈന്യത്തെ ജയിക്കുന്നതായിക്കണ്ട്, തേർത്തട്ടുകളെല്ലാം ശൂന്യമായിക്കണ്ട്, എന്റെ മക്കൾ കേഴുന്നുണ്ടാകും; തീർച്ചയാണ്! ഉണക്കക്കാട് വേനല്ക്കാലത്ത് കാറ്റിനോടുചേർന്ന് അഗ്നി ചുടുന്നതുപോലെ എന്റെ സൈന്യത്തെയൊക്കെ ധനഞ്ജയൻ ചുട്ടു വെണ്ണീറാക്കും. ഹേ, സഞ്ജയാ! നീ സമർത്ഥനാണല്ലോ. നടന്ന സംഭവങ്ങളെല്ലാം വിശദമായിപ്പറയുക!

അഭിമന്യുവിനെ വധിച്ച്, പാർത്ഥന്ന് അപരാധംചെയ്ത്, അന്തിക്ക് ശിബിരത്തിലെത്തിയ നിങ്ങളുടെ മനസ്സ് എന്തുമാതിരിയായിരുന്നു? പോരിൽ ഗാണ്ഡീവധന്വാവായ പാർത്ഥൻ ചെയ്യുന്ന കർമ്മമൊന്നും ദ്രോഹംചെയ്തവരായ എന്റെ കൂട്ടർക്കുണ്ടോ താങ്ങുവാൻ കഴിയുന്നു? തീർച്ചയായും താങ്ങില്ല. ദുര്യോധനന്റെ കൃത്യമെന്തോ, അതു കർണ്ണൻ പറഞ്ഞു. ദുശ്ശാസനനും, സൗബലനുംകൂടി അവരെ ഈ നിലയിലാക്കി. എന്റെ മക്കളൊക്കെക്കൂടി പിന്നെ എന്തുചെയ്തു? ആ മന്ദന്റെ ദുർന്നയംമൂലം പോരിൽ പിന്നെ എന്തൊക്കെയുണ്ടായി? ലോഭം കൂടിയ ദുർബുദ്ധിയും, കോപവൈകൃതനും, രാജകാംക്ഷിയും, ജളനും, രാഗംകൊണ്ട് ഉള്ളുകെട്ടവനുമായ ആ ദുര്യോധന്റെ ദുർന്നീതിയോ, നീതിയോ എന്താണീ കാണുന്നത്? പറയൂ, സഞ്ജയാ!"

**86. സഞ്ജയന്റെ മറുപടി –** സഞ്ജയൻ പറഞ്ഞു: "എല്ലാ സംഭവങ്ങളും നേരിട്ടുകണ്ട ഞാൻ എല്ലാം ഭവാനോടു ശരിയായി ഉണർത്തിക്കാം. ഇതിനെല്ലാം കാരണം നിന്റെ ദുർന്നയമാണ്. വെള്ളമൊക്കെ ഒഴുകിപ്പോയതിന്നുശേഷം ചിറകെട്ടുന്നമാതിരിയാണ് ഇപ്പോൾ അങ്ങയുടെ ഈ വിലാപമൊക്കെ. വെറുതെ എന്തിന് ഇനി മാഴ്കുന്നു? വിലപിച്ചതു മതി! കൃതാന്തന്റെ വിചിത്രമായ വിധി മാറ്റുവാനുണ്ടോ മനുഷ്യന്നു കഴിയുന്നു! ഹേ, ഭാരതശ്രേഷ്ഠാ! അങ്ങ് മാഴ്കരുത്. ഇതൊക്കെ മുമ്പെ കണ്ട കാര്യമാണ്. ഇതൊക്കെ അവിചാരിതസംഭവങ്ങളല്ല.

നീ മുമ്പേതന്നെ ആ ചൂതിൽനിന്നു ധർമ്മപുത്രനേയും നിന്റെ മക്കളേയും മാറ്റിനിർത്തിയിരുന്നുവെങ്കിൽ ഇന്ന് ഈ ദുഃഖം അനുഭവിക്കേണ്ടിവരികയില്ലായിരുന്നു. യുദ്ധകാലം അടുത്ത അവസരത്തിലും വഴക്കിന്നുതന്നെ മുതിർന്നുനിന്നവരെയൊക്കെ പിന്തിരിപ്പിച്ചിരുന്നെങ്കിൽ ഭവാൻ ഈ ദുഃഖം അനുഭവിക്കാതെ കഴിഞ്ഞേനെ. 'ദുര്യോധനൻ എന്റെ പാട്ടിൽ നില്ക്കുന്നില്ല. നിങ്ങൾ അവനെ പിടിച്ചുകെട്ടുവിൻ' എന്ന് അങ്ങ് മുമ്പ് ആജ്ഞാപിച്ചിരുന്നവെങ്കിൽ ഈ അല്ലലൊന്നും ഭവാനേല്ക്കുകയില്ലായിരുന്നു. ഭവാന്റെ ഈ ബുദ്ധിപ്പിഴവിൽ പാണ്ഡവന്മാരോ, പാഞ്ചാലന്മാരോ, വൃഷ്ണികളോ, മറ്റുമന്നവന്മാരോ കുറ്റംപറയാത്തവിധം അങ്ങയ്ക്ക് ചെയ്യാമായിരുന്നു. മകനെ നിലയ്ക്കുനിർത്തുകയും അച്ഛന്റെ മുറ ശരിക്ക് ചെയ്യുകയും ചെയ്യാത്ത പിതാവിന്റെ ഗതി ഇതുതന്നെയാണ്. പിതാവിന്റെ ധർമ്മംചെയ്യാഞ്ഞാൽ ഇങ്ങനെയൊക്കെ ദുഃഖിക്കേണ്ടിവരും. ലോകത്തിൽ ഏറ്റവും പ്രാജ്ഞനായ ഭവാൻ നിത്യമായ ധർമ്മത്തെ വിട്ട്, ദുര്യോധനന്റേയും, കർണ്ണന്റേയും, ശകുനിയുടേയും മാർഗ്ഗത്തെയാണല്ലോ പിൻതുടർന്നത്. ഭവാന്റെ ഈ വിലാപങ്ങളൊന്നും എനിക്ക് പുത്തരിയല്ല. വിഷംകലർന്ന തേൻപോലെയുള്ള ഈ വാക്യങ്ങളിൽ അർത്ഥലോഭം അടങ്ങിയിരിക്കുന്നതാണ്. മുമ്പെ, കൃഷ്ണൻ അങ്ങയെ നല്ലപോലെ മാനിച്ചിരു

ന്നു. നിന്റെ മനസ്സു ശരിയല്ലെന്നുകണ്ടപ്പോൾ അതൊക്കെപ്പോയി. ധർമ്മപുത്രരേക്കാൾ, ഭീഷ്മനേക്കാൾ, ദ്രോണനേക്കാൾ ഭവാൻ കൃഷ്ണന്നു മാനനീയനായിരുന്നു. പറഞ്ഞിട്ടെന്തുഫലം? ഭവാൻ എന്ന്, രാജധർമ്മം വെടിഞ്ഞുവെന്ന് കൃഷ്ണൻ അറിഞ്ഞുവോ, അന്നുമുതൽ ഭവാനോട് അദ്ദേഹത്തിന്നുള്ള ബഹുമാനവും നഷ്ടപ്പെട്ടു. പൗരുഷങ്ങൾ പറയപ്പെട്ട പാർത്ഥന്മാരെ വനവാസത്തിൽനിന്നു ഭവാൻ തടഞ്ഞില്ല. പുത്രന്മാർക്കു രാജ്യം കിട്ടണമെന്ന കൊതികൊണ്ടല്ലേ തടയാഞ്ഞത്? അങ്ങനെയുള്ള ലോഭികൾക്ക് ഈ ഫലം ചേർന്നതുതന്നെയാണ്. പിതൃപൈതാമഹമായ നിന്റെ രാജ്യം നഷ്ടമായിപ്പോയി രാജാവേ! കുന്തീപുത്രന്മാർ പൗരുഷംകൊണ്ടു നേടിയ രാജ്യത്ത് ഭവാൻ പാർക്കേണ്ടതായിവരും! പാണ്ഡു രാജ്യമൊക്കെ നേടി, കൗരവന്മാർക്കുള്ള കീർത്തിയും പാണ്ഡു നേടി. അതിലും മെച്ചപ്പെട്ട രീതിയിൽ പാർത്ഥന്മാർ വീണ്ടും നാടും കീർത്തിയും സമ്പാദിച്ചു. അവർ ചെയ്ത ആ കർമ്മവും നീ കാരണം നിഷ്ഫലമായിത്തീർന്നു. പിതൃരാജ്യത്തുനിന്ന് അവരെ ആട്ടിയോടിച്ച നരമാംസഭോജിയായ ഭവാൻ സകല ശ്രേയസ്സും നശിപ്പിച്ചുകളഞ്ഞു. പിന്നെ, യുദ്ധം അടുത്തപ്പോൾ ഭവാൻ പല കുറ്റങ്ങളും പറഞ്ഞു മക്കളെ നിന്ദിച്ചുകൊണ്ടിരിക്കുകയാണ്. ഇതൊക്കെ എന്തു മര്യാദയാണ്? ആർക്കു ചേർന്നതാണ്? ഇതൊക്കെ അങ്ങയ്ക്കു ചേർന്ന മര്യാദയാണ്! പോരിൽ പൊരുതുന്ന വീരന്മാർ ജീവനെപ്പറ്റി ചിന്തിക്കുന്നില്ല. ആ ക്ഷത്രിയർഷഭന്മാർ പാർത്ഥസൈന്യത്തിൽ കയറി പടവെട്ടുന്നു. കൃഷ്ണാർജ്ജുനന്മാരും, ശൈനേയനും, ഭീമസേനനും കാക്കുന്ന സൈന്യത്തോടെതിർക്കുവാൻ കൗരവന്മാരൊഴികെ പിന്നെ, മറ്റാർക്ക് കഴിയും? യോദ്ധാവായി അർജ്ജുനനും, മന്ത്രിയായി മുകുന്ദനും, പാലിക്കുവാൻ സാത്യകിയും, കാക്കുവാൻ ഭീമസേനനും ചേർന്നുനില്ക്കുന്ന അവരോട് സത്യനിഷ്ഠനായ ഏത് ധനുർദ്ധരൻ ഏല്ക്കുവാൻ ധൈര്യപ്പെടും. കൗരവന്മാരും അവരുടെ പിൻതുണക്കാരുമല്ലാതെ? സത്യധർമ്മപരന്മാരും, ശൂരന്മാരും, കൂറുള്ളവരുമായ രാജാക്കന്മാരാൽ എത്രത്തോളം കിണഞ്ഞുനോക്കുവാൻ കഴിയുമോ അത്രത്തോളമൊക്കെ കൗരവന്മാർ ചെയ്യുന്നുണ്ട്. പുരുഷവ്യാഘ്രരായ പാണ്ഡുപുത്രന്മാരുമായി കുരുക്കൾ ചെയ്ത യുദ്ധം മഹാസങ്കടകരമായ യുദ്ധംതന്നെയായിരുന്നു. എല്ലാം ഞാൻ വിസ്തരിച്ചുപറയാം, ഭവാൻ എല്ലാം മുറയ്ക്കു കേട്ടുകൊള്ളുക!"

**87. കൗരവവ്യൂഹനിർമ്മാണം** – സഞ്ജയൻ കഥ തുടർന്നു: "ആ രാവുകഴിഞ്ഞ് നേരം പ്രഭാതമായി. ശസ്ത്രധരോത്തമനായ ദ്രോണൻ തന്റെ സൈന്യങ്ങളെച്ചേർത്ത് വ്യൂഹം കെട്ടുവാനൊരുങ്ങി. ചൊടിച്ച് അമർഷത്തോടുകൂടി ശൂരന്മാർ ഗർജ്ജിക്കുന്നതും, തമ്മിൽ കൊല്ലുവാൻ ഇച്ഛിക്കുന്നവിധമുള്ള വീരവാദങ്ങൾ പറയുന്നതും കേൾക്കുമാറായി. വില്ലുലച്ചും ചെറുഞാണൊലി കൂട്ടിയും നെടുവീർപ്പിട്ടും ആ ധീരന്മാർ 'എവിടെ ധനഞ്ജയൻ? എവിടെ അവൻ?' എന്നു ഗർജ്ജിച്ചു. ചിലർ മൂർച്ചകൂടിയ വാൾ ആകാശത്തിന്റെ നിറത്തിൽ ഊട്ടിയെടുത്ത്, ഉറയൂരിപ്പിടിച്ച് ഇളക്കി നിന്നു. അഭ്യാസമുറപ്രകാരം ഖൾഗമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന അവർ പോരിന്നു സന്നദ്ധരായി നിന്നു. ചിലർ ചന്ദനം തേച്ച് മണികെട്ടി പൊന്നും വൈരവും പതിച്ച ഭാസുരമായ ഗദയേന്തി 'എവിടെ പാർത്ഥൻ?' എന്നു ചോദിക്കുന്നതായി കേൾക്കാം. കയ്യൂക്കേറിയ ചിലർ മദോദ്ധതന്മാരായി പരിഘം കൈയിൽപ്പിടിച്ചു തിരക്കുകൂട്ടി നഭസ്സിൽ ഇന്ദ്രധ്വജമെന്നപോലെ പ്രശോഭിച്ചു! ചിത്രമാലാലംകൃതന്മാരായി നാനാ ആയുധവുമായി ശൂരന്മാർ പോരിന്നൊരുങ്ങി. 'അർജ്ജുനൻ എവിടെ? കൃഷ്ണൻ എവിടെ? ആ ശക്തനായ ഭീമൻ എവിടെ? അവരുടെ മിത്രങ്ങളെവിടെ?' എന്നൊക്കെ പോരിന്നൊരുങ്ങിയ അവർ വിളിച്ചുപറയുന്നത് കേൾക്കാമായിരുന്നു. ഉടനെ ശംഖുവിളിച്ചും, അശ്വങ്ങളെ നടത്തിയും, അങ്ങുമിങ്ങും പടയണിയിട്ട് ദ്രോണൻ സഞ്ചരിച്ചു.

ആ സൈന്യങ്ങളൊക്കെ പോരിന്ന് ഒരുങ്ങിക്കൊണ്ടു നില്ക്കുമ്പോൾ, ദ്രോണൻ ജയദ്രഥനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഭവാനും, യൂപധ്വജനും, കർണ്ണനും രഥിമാരും, അശ്വത്ഥാമാവും, കൃപനും, ശല്യനും, വൃഷസേനനും, നൂറായിരം കുതിരയും, അറുപതിനായിരം തേരും പതിന്നാലായിരം മത്തഗജങ്ങളും ഇരുപത്തോരായിരം ചട്ടയിട്ട പദാതികളും, സൈന്യങ്ങളോടുകൂടി മൂന്നു വിളിപ്പാട് ദൂരത്തായി പറ്റിനില്ക്കുവിൻ! ഇന്ദ്രാദിവാനവന്മാർപോലും അവിടെ നില്ക്കന്നതിന്റെ സമീപത്ത്, എത്തുന്നതല്ല. പിന്നെയുണ്ടോ പാണ്ഡവന്മാർക്ക് അടുക്കുവാൻ കഴിയുന്നു? സൈന്ധവാ! ഭവാൻ ആശ്വസിക്കുക!'

എന്നു പറഞ്ഞതുകേട്ട് ആശ്വസിച്ച് സിന്ധുരാജാവായ ജയദ്രഥൻ ഗാന്ധാരരഥിവീരന്മാരോടുകൂടി അങ്ങോട്ടു ചെന്നു. പാശമേന്തി ചട്ടയിട്ടു ഹയസാദികളോടും, ചാമരച്ചാർത്തുകളും സ്വർണ്ണാലങ്കാരങ്ങളുമണിഞ്ഞ ഏഴായിരം സൈന്ധവാശ്വങ്ങളോടും, മൂവായിരം മത്തവാരണങ്ങളോടും വിരുതന്മാരായ ആനക്കാരോടും, ചട്ടയിട്ടവരും ഉഗ്രകർമ്മാക്കളുമായ ആയിരത്തഞ്ഞൂറു ഘോരന്മാരായ ആനകളോടുംകൂടിയ നിന്റെ പുത്രനായ ദുർമ്മർഷണൻ എല്ലാ സൈന്യങ്ങൾക്കും മുമ്പിലായി നിന്നു. പിന്നെ ദുശ്ശാസനനും, നിന്റെ പുത്രനായ വികർണ്ണനും ജയദ്രഥന്റെ അർത്ഥസിദ്ധിക്കായി സൈന്യത്തിന്റെ അഗ്രത്തിൽ നിന്നു.

പന്ത്രണ്ടു വിളിപ്പാടു നീളത്തിലും അഞ്ചു വിളിപ്പാടു വീതിയിലും പരന്നുകിടക്കുന്ന സൈന്യങ്ങൾകൊണ്ടു ദ്രോണൻ ചക്രാർദ്ധ്യമായ ശകടവ്യൂഹം നിർമ്മിച്ചു. അതാതിടങ്ങളിൽ നില്ക്കുന്ന വീരന്മാരായ മന്നവന്മാരും ആന, തേർ, അശ്വനിര എന്നിവയെല്ലാം ചേർത്തു കൂട്ടി. ആ പത്മത്തിന്റെ പിൻഭാഗം ഭേദിക്കുവാൻ പറ്റാത്ത ഗർഭവ്യൂഹം നിർമ്മിച്ചു. പത്മത്തിന്റെ അകത്തായി സൂചീവ്യൂഹവും നിർമ്മിച്ചു. ഇപ്രകാരം ദ്രോണൻ മഹാവ്യൂഹം നിർമ്മിച്ചു നിന്നു. സൂചീമുഖത്തിൽ വില്ലാളിയായ കൃതവർമ്മനും അതിന്നും പിന്നിൽ കാംബോജനും, ജലസന്ധനും നിന്നു. പിന്നെ ദുര്യോധനനും ദുര്യോധനന്നു പിന്നിൽ കർണ്ണനും നിന്നു. പിന്നെ പിൻതിരിക്കാത്ത നൂറായിരം യോധന്മാരും നിന്നു. അവർ ഒന്നിച്ച് ശകടമുഖം രക്ഷിക്കുവാൻ സന്നദ്ധരായി നിന്നു. അതിന്നു പിന്നിലായി വലിയ പടയോടുകൂടി സൂചിപാശപ്പാട്ടിലായി ജയദ്രഥരാജാവും നിന്നു. ശകടത്തിന്റെ മുഖത്തായി ദ്രോണനും നിന്നു. അവന്റെ പിന്നിലായി ഭോജൻ അവനെ കാത്തു നിന്നു. ശുഭ്രവർണ്ണോഷ്ണീഷം ധരിച്ചു വ്യൂഢോരസ്കനായി മഹാബാഹുജനായ ദ്രോണൻ വില്ലുലച്ചുകൊണ്ടു ക്രുദ്ധനായ അന്തകനെപ്പോലെ നിന്നു. ചുവന്ന അശ്വവും കൊടിക്കൂറയും വേദിയും കൃഷ്ണാജിനധ്വജവും ചേർന്ന ദ്രോണരഥം കണ്ടു കൗരവന്മാർ ഹർഷം പൂണ്ടു. സിദ്ധചാരണയോഗസമൂഹങ്ങൾക്കെല്ലാം ദ്രോണൻ നിർമ്മിച്ച വ്യൂഹം കണ്ട് ഏറ്റവും അത്ഭുതം തോന്നി. വ്യൂഹം ക്ഷോഭിച്ച കടൽപോലെ ഇരമ്പി.

കാടും മേടും, കടലും, നാടും കൂടിയ ഭൂമിയെ ഒന്നായി വിഴുങ്ങിക്കളയും ഈ വ്യൂഹം എന്നു കണ്ടവരൊക്കെ ചിന്തിച്ചു.

പല രഥങ്ങളും, നരന്മാരും, വാജികളും, ഹസ്തികളും ചേർന്ന് കടുത്ത ഭയമുണ്ടാക്കുന്ന നിസ്സ്വനത്തോടും അത്ഭുതരൂപത്തോടുംകൂടിയ ആ ശകടവ്യൂഹം ശത്രുക്കളുടെ ഹൃദയമുടയുമാറ് നിർമ്മിച്ചുകണ്ടപ്പോൾ രാജാക്കന്മാരുടെ ഹൃദയം പ്രസാദിച്ചു. എല്ലാവരും സന്തോഷിച്ചു."

**88. അർജ്ജുനരണപ്രവേശം** – സഞ്ജയൻ തുടർന്നു: "ഇപ്രകാരം വ്യൂഹം നിർമ്മിച്ചാർത്ത് വെല്ലുവിളിച്ചുനില്ക്കുന്ന സമയത്ത്, പെരുമ്പറയടിച്ച് മൃദംഗങ്ങൾ മുഴക്കി നില്ക്കുമ്പോൾ, സൈന്യാരവം മുഴങ്ങിക്കൊണ്ടിരിക്കെ, വാദ്യങ്ങളുടെ ഘോഷം വർദ്ധിച്ചുകൊണ്ടിരിക്കെ, രോമാഞ്ചമഞ്ചുമാറു ശംഖനാദം മുഴങ്ങിക്കൊണ്ടിരിക്കെ, ഭാരതന്മാർ പോരിൽ പതുക്കെ കയറിത്തടുക്കവേ, രൗദ്രമേറിയ ഈ മുഹൂർത്തത്തിൽ സവ്യസാചിയെ കാണുമാറായി. വളരെയധികം വ്യാളങ്ങളും, കഴുകനും, കാക്കകളും സവ്യസാചിയുടെ മുമ്പിലായി പറന്നുകളിച്ചു. ഘോരമായി മൃഗങ്ങൾ ആർത്തു. ദുർന്നിമിത്തമായി കുറുക്കനും കയറിക്കൊണ്ടിരിക്കുന്നു. നമ്മുടെ വലത്തുഭാഗത്തായി ആർത്തു. ഇതു വലിയ ഒരു ദുർന്നിമിത്തമായിരുന്നു. അസംഖ്യം കൊള്ളിമീനു

കൾ ചാടുകയും, ഇടിവെട്ടി ജ്വലിക്കുകയും, ഭൂമിയൊക്കെ ഭൂകമ്പംകൊണ്ടു നടുങ്ങുകയും ചെയ്തു. ഘോരമായ ഭയം വരുന്നതിന്റെ ഉഗ്രമായ ഒരു നിമിത്തം വ്യക്തമാക്കി. ചുഴലിക്കാറ്റ് അലയടിക്കുകയും, ചരൽപ്പൊടി ചൊരിയുകയും ചെയ്തു. കൗന്തേയന്റെ വരവിൽ ഇത്തരം സംഭവങ്ങൾ പ്രത്യക്ഷമായി.

ശതാനീകനും (നകുലപുത്രനും) ധൃഷ്ടദ്യുമ്നനും ചേർന്ന് പ്രാജ്ഞന്മാരായ പാണ്ഡവന്മാരുടെ വ്യൂഹം ഉടനെ കെട്ടി. പിന്നെ ആയിരം തേരുകളും, നൂറ് ആനകളും, മൂവായിരം കുതിരകളും, ലക്ഷം കാലാളുകളും ചേർന്ന് അഞ്ഞൂറു വില്ലാളിവീരന്മാരോടുകൂടി നിന്റെ പുത്രനായ ദുർമ്മർഷണൻ പടയുടെ മുമ്പിൽ നിന്ന് ഇപ്രകാരം പറഞ്ഞു:

'ഇപ്പോൾ പോരിൽ നമ്മെ തപിപ്പിക്കുവാൻ എത്തുന്ന ഗർവ്വിയായ ഗാണ്ഡീവിവീരനെ ഞാൻ ആഴിയെ കരയെന്ന പോലെ തടുക്കുന്നുണ്ട്. ഇപ്പോൾ പോരിൽ ഞാൻ അമർഷിയായ അർജ്ജുനനെ കാണട്ടെ! കരിങ്കല്ലിൽ കല്ലുടയ്ക്കുന്ന കൂടം പോലെ, നിങ്ങളെല്ലാവരും എന്നിൽച്ചേർന്നാൽ ശത്രുക്കളെയെല്ലാം ഞാൻ അടിച്ചു തകർത്തുകളയും. സംഗരത്തിൽ എതിർക്കുന്ന എന്നെ രഥിമാരായ നിങ്ങൾ നിന്നു സഹായിക്കുവിൻ! ഞാൻ ശത്രുക്കളോടെല്ലാം അഭിമാനത്തോടെ ഏല്ക്കുന്നതാണ്.'

ഇപ്രകാരം പറഞ്ഞ് മഹാത്മാവായ ആ മഹാമതി മഹേഷ്വാസന്മാരോടു ചേർന്നു നിന്നു.

ഉടനെ ക്രോധിച്ച അന്തകനെപ്പോലെ, വജ്രമേന്തിയ ഇന്ദ്രനെപ്പോലെ, ദണ്ഡേന്തിയ മൃത്യുവിനെപ്പോലെ, അസഹ്യനും കാലചോദിതനുമായ ആ ധീരൻ, ശൂലിയെപ്പോലെ അക്ഷോഭ്യനായി, പാശിയായ വരുണനെപ്പോലെ കാന്തിമാനായി, യുഗാന്താഗ്നിപോലെ ലോകം ദഹിപ്പിക്കുന്നവനായി, ക്രോധാമർഷബലോദ്ധൂതനായി, ആ നിവാതകവചാന്തകനായ ജയൻ, സത്യത്തിൽ നില്ക്കുന്ന ജേതാവ്, സത്യംനടത്തുന്ന ധീമാൻ, ചട്ടയിട്ട്, വാൾതൂകി, പൊൻ കിരീടമണിഞ്ഞ്, ശുഭ്രമാല്യാംബരധരനായി, കുണ്ഡലാംഗദമണ്ഡിതനായി, നാരായണസഹായനായ നരൻ, തേരിൽക്കയറി ഗാണ്ഡീവം വില്ലുലച്ച് അർക്കനെപ്പോലെ ശോഭിച്ചു. ആ വലിയ ശത്രുസൈന്യത്തിന്റെ അഗ്രത്തിൽ അമ്പു ചെല്ലുന്നത്ര ദൂരത്ത് ധനഞ്ജയൻ തേരുനിർത്തി ശംഖുവിളിച്ചു. കൃഷ്ണനും അർജ്ജുനനോടു ചേർന്ന് ഓജസ്സോടുകൂടി തന്റെ പാഞ്ചജന്യം വിളിച്ചു. ആ ശംഖനാദം കേട്ടതോടുകൂടി നിന്റെ ഭടന്മാരൊക്കെ കിടുകിടാ വിറച്ചു. രോമാഞ്ചപ്പെട്ടു. എല്ലാവരുടെയും മനസ്സ് നടുങ്ങി. സർവ്വഭൂതങ്ങളും ഇടിനാദത്താൽ എന്ന പോലെ പേടിച്ചു. ഭടന്മാരൊക്കെ വല്ലാതെ ഭയചകിതരായി. വാഹനങ്ങളായ ആന, കുതിര മുതലായവ മലമൂത്രങ്ങൾ ഒഴുക്കി. ഇങ്ങനെയുള്ള വാഹനങ്ങളോടൊപ്പം നിന്റെ സൈന്യങ്ങൾ ഉഴന്നു പോയി. ധ്വജത്തിലെ ഭൂതങ്ങൾ ഒത്തപ്പോൾ കപിധ്വജന്റെ കപി വാതുറന്നു നിന്റെ ഭടന്മാരെ പേടിപ്പിക്കുമാറ് അലറി. ശംഖനാദം കേട്ട് രാജാവേ, അങ്ങയുടെ ആൾക്കാർ തളരുകയും ചിലർ ഭയപ്പെട്ട് ബോധംകെട്ടു വീഴുകയുംചെയ്തു.

ശംഖനാദങ്ങളും, ഭേരീരവവും, മൃദംഗം, ആനകം എന്നിവയുടെ ഘോഷങ്ങളും വീണ്ടും നിന്റെ സൈന്യം പ്രഹർഷപ്പെടുംപടി ശബ്ദിച്ചു. അവർ ഹർഷിക്കുമാറ് സിംഹനാദം പൊഴിക്കുകയും, നാനാവാദ്യരവത്തോടൊപ്പം കൈകൊട്ടിയാർക്കുകയും, മഹാരഥന്മാർ വിളിച്ചാർത്ത് അട്ടഹസിക്കുകയും ചെയ്തു. ഇപ്രകാരം ഭീരുക്കളെ പേടിപ്പെടുത്തുമാറുള്ള ശബ്ദം മുഴങ്ങിക്കേട്ടപ്പോൾ ഏറ്റവും സന്തോഷത്തോടെ ഇന്ദ്രപുത്രൻ ദാശാർഹനോടു പറഞ്ഞു."

**89. അർജ്ജുനയുദ്ധം** – അർജ്ജുനൻ പറഞ്ഞു: "കൃഷ്ണാ! ദുർമ്മർഷണന്റെ അടുത്തേക്ക് അശ്വങ്ങളെ വിടുക. അവന്റെ ആനപ്പടയെ തകർത്തിട്ടുവേണം ശത്രുസൈന്യത്തിലേക്കു കയറുവാൻ."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സവ്യസാചി പറഞ്ഞപ്പോൾ കൃഷ്ണൻ അശ്വങ്ങളെ ദുർമ്മർഷണന്റെ അടുത്തേക്ക് ഓടിച്ചു. ആന, തേർ, ആൾ എന്നിവ തകരുമാറ് ഒരുത്തനും പലരുമായി ഘോരമായ പോരാട്ടം തുടർന്നു. മഴപെയ്യുന്ന കാറുപോലെ, അദ്രികളിൽ മേഘം വർഷിക്കുംപോലെ, പാർത്ഥൻ ശരമാരി ചൊരിഞ്ഞു. ആ മഹാരഥന്മാരെല്ലാവരും കൈവേഗത്തോടെ അതിവേഗത്തിൽ കൃഷ്ണാർജ്ജുനന്മാരിൽ ബാണജാലങ്ങൾ ചൊരിഞ്ഞു. മഹാബാഹുവായ അർജ്ജുനൻ ഒട്ടേറെ തേരാളികളുടെ തലകൾ, തടുത്തുവരുടെയെല്ലാം, അമ്പെയ്തു അറുത്തു വീഴ്ത്തി. കണ്ണതുറിച്ച്, ചുണ്ടുകടിച്ച്, മനോഹരകുണ്ഡലങ്ങൾ അണിഞ്ഞ്, തലപ്പാവു ധരിച്ച തലകൾ ഊഴിയിൽ ചിന്നിച്ചിതറി. ചുറ്റും പൊട്ടിച്ച് ചിതറിയ താമരപ്പൂക്കൾപോലെ യോദ്ധാക്കളുടെ മുഖങ്ങൾ ചിന്നി ഭൂമുഖം ശോഭിച്ചു. പൊൻചട്ടയണിഞ്ഞും, ചോരയിൽ മുഴുകിയും, യോധന്മാർ മിന്നൽക്കാറുകൾപോലെ ചിന്നിച്ചിതറി ചത്തുവീണു. കാലെപഴുത്ത പനങ്കായുകൾ തുരുതരെ വീഴുന്നതുപോലെ ഭൂമിയിൽ അറ്റുവീഴുന്ന തലകളുടെ ശബ്ദം കേൾക്കുമാറായി. അപ്പോൾ തലയില്ലാത്ത കബന്ധം വില്ലുമായി നില്ക്കുന്നതു കണ്ടു. മറ്റൊരാൾ വാൾ ഉറയിൽനിന്നു കൈയിലെടുത്തു തലപോയതറിയാതെ നില്ക്കുന്നു. മനുഷ്യരാരും അവരുടെ തല അറ്റു പോയത് അറിയുന്നേയില്ല. ചൊടിയോടുകൂടി അർജ്ജുനനെ കൊല്ലുവാൻ ചാടിപ്പുറപ്പെട്ട വീരന്മാരാണവർ.

കുതിരകളുടെ തലകൾ, ആനകളുടെ തുമ്പിക്കൈകൾ, വീരന്മാരുടെ തലകൾ, വീരന്മാരുടെ കൈകൾ ഇവയൊക്കെ യുദ്ധഭൂമിയിൽ ചിന്നി. 'ഇതാ പാർത്ഥൻ! പാർത്ഥൻ എവിടെ? പാർത്ഥൻ ഇവിടെ!' ഇങ്ങനെ നിന്റെ സേനയിൽ ഭടന്മാർക്കു സർവ്വത്ര പാർത്ഥമയമായിത്തോന്നി. അവർ പരസ്പരവും കൊന്നുവീഴ്ത്തി. കാലവിമോഹിതന്മാരായ അവർ കാണുന്നതൊക്കെ പാർത്ഥനാണെന്നു ചിന്തിച്ച് കണ്ടവരെയൊക്കെ കൊന്നുവീഴ്ത്തി.

പിടഞ്ഞും, ചോരചാടിയും, മോഹിച്ചും, വേദനിച്ചും, വീണുകിടന്ന്, തങ്ങളുടെ സ്വജനങ്ങളെ വിളിച്ചു നിലവിളിക്കുവാൻ തുടങ്ങി. ഭിണ്ഡിപാലം, കത്തി, ഋഷ്ടി, വേല്, വെണ്മഴു, ഖൾഗം, വില്ല്, തോമരം, ഗദ, എന്നിവ ധരിച്ച്, പരിഘംപോലെ നീണ്ട കൈയുറകൾ തമ്മിൽപ്പിണഞ്ഞ്, പാമ്പുപോലെ അയഞ്ഞ്, ഉരുണ്ടു പിടയ്ക്കുന്നതായി കണ്ടു. അമ്പുകൊണ്ട് അറ്റുവീണ കൈകൾ ചൊടിയോടെ ഊക്കുകാണിച്ചു.

ആരൊക്കെ പാർത്ഥനെ പോരിൽ എതിർത്തേല്ക്കുന്നുവോ, ആ പുരുഷന്മാരൊക്കെ മേനിയിൽ അമ്പുവന്നുകയറി. വീഴുന്നു. തേർവഴിക്കു നൃത്തംവെച്ച് വില്ലുമയക്കി അമ്പുവിടുമ്പോൾ ആരും അർജ്ജുനനിൽ ഒരു പഴുതും കണ്ടില്ല. കിണഞ്ഞെതിർത്ത് ഉടനുടനെ അർജ്ജുനൻ ശരങ്ങൾ തൂകുന്ന സമയത്ത് പാർത്ഥന്റെ അസ്ത്രലാഘവം കണ്ട് കാണികൾ വിസ്മയിച്ചു. ആന, ആനക്കാർ, അശ്വം, സാദികൾ, രഥി, സാരഥി ഇവരെയൊക്കെ അർജ്ജുനൻ ബാണമെയ്തു പിളർന്നു. തിരിയുന്നവനെ, തിരിഞ്ഞവനെ, പോരുന്നവനെ, നേരെ നില്ക്കുന്നവനെ, എല്ലാവരേയും അർജ്ജുനൻ പോരിൽ എയ്തു. ഉദിച്ചുപൊങ്ങുന്ന സൂര്യൻ ഇരുട്ടു നീക്കുന്നതുപോലെ പാർത്ഥൻ ആനപ്പടയെ ശരങ്ങൾ കൊണ്ട് ഒടുക്കി.

നിന്റെ വലിയ പട തകർന്നു. അമ്പേറ്റു വീണ ആനകൾകൊണ്ട്, പ്രളയത്തിൽ പർവ്വതങ്ങൾ മിന്നുന്ന കുന്നുകൾപോലെ കാണപ്പെട്ടു. ഉച്ചയ്ക്ക് അർക്കൻ എപ്രകാരമോ, അപ്രകാരം നിന്റെ സൈന്യങ്ങൾക്ക് അർജ്ജുനൻ ദുർന്നിരീക്ഷ്യനായി. അപ്രകാരം നിന്റെ പുത്രന്റെ സൈന്യം, പോരിൽ സരപീഡിതമായി ചിന്നി സഹിക്കവയ്യാതെ ഓടി ഏറ്റവും ഉഴന്നു. കൊടുങ്കാറ്റിൽ കാർക്കൂട്ടം ചിതറുന്നപോലെ അർജ്ജുനൻ ഓടിക്കുന്ന ആ പട തിരിഞ്ഞുനോക്കാൻ പോലും ഭയപ്പെട്ടുപോയി. ചമ്മട്ടി, കൊടി, പ്രഹരം, ഹുങ്കാരം, കാൽമടമ്പുകൊണ്ടുള്ള അമർച്ച ഇവ കൊണ്ടും, ഉഗ്രമായ വാക്കുകൊണ്ടും, നന്നായി അശ്വങ്ങളെ ഓടിച്ചു. നിന്റെ ഭടന്മാർ, അർജ്ജുനന്റെ പീഡയേറ്റ് ഓടി. ഭടന്മാർ, രഥി

കൾ, സാദികൾ, എന്നിവർ പ്രാണനുംകൊണ്ടു സ്ഥലംവിട്ടു. കാൽകാട്ടി, പിൻതോട്ടിവെച്ച് ഗജങ്ങളെ ഓടിച്ചു. ചിലർ, അമ്പേറ്റു മോഹിച്ചു ഉത്സാഹംകെട്ട് ഉള്ളുഴന്ന ചില ഭടന്മാർ, അപ്പോൾ നേരിട്ടു ചെല്ലുകയുംചെയ്തു.''

**90. ദുശ്ശാസനസൈന്യപരാഭവം – ദുശ്ശാസനന്റെ സൈന്യം പിന്തിരിഞ്ഞോടുന്നു –** ധൃതരാഷ്ട്രൻ പറഞ്ഞു: ''ആ പടത്തല ഭേദിച്ചു കിരീടി മുടിക്കുവാൻ തുടങ്ങിയപ്പോൾ അവന്റെ നേർക്ക് ഏതു ധീരന്മാരാണ് ചെന്നെതിർത്തത്. ശകടവ്യൂഹത്തിൽക്കടന്ന് കിരീടി എതിർക്കുമ്പോൾ ഭയം വിട്ട് ദ്രോണനെ ചുറ്റിപ്പറ്റിനില്ക്കുന്ന അവർ ആ കോട്ടയിൽക്കടന്നപ്പോൾ എന്തു ചെയ്തു?''

സഞ്ജയൻ പറഞ്ഞു: ''അല്ലയോ അനഘാശയാ, നിന്റെ സൈന്യത്തിന്റെ അഗ്രം പാർത്ഥൻ പിളർന്നപ്പോൾ, വീരന്മാർ ചത്ത് ഉദ്യമം കെട്ട്, പാഞ്ഞുപോകുന്ന നിലയിൽ ഇന്ദ്രാത്മജൻ വീണ്ടും അമ്പെയ്തു മുടിക്കുമ്പോൾ, പോരിൽ അർജ്ജുനനെ നോക്കുവാൻ ആർക്കും ധൈര്യമുണ്ടായില്ല.

അപ്പോൾ നിന്റെ മകനായ ദുശ്ശാസനൻ ചൊടിച്ചു പാർത്ഥനോട് ഏറ്റു പൊന്നുപതിച്ച വിചിത്രമായ ചട്ടയിട്ട അവൻ, പൊന്നിന്റെ മുടിച്ചാർത്തു ചൂടിയ ഉഗ്രപരാക്രമനായ ആ ശൂരൻ, വലുതായ ആനപ്പടകൊണ്ട് പാരിടം ഗ്രസിക്കുന്നവിധം സവ്യസാചിയെച്ചെന്നു വളഞ്ഞു. ഗജങ്ങളുടെ ഘണ്ടാരവംകൊണ്ടും, ശംഖനാദംകൊണ്ടും, ചെറുഞാണൊലികൊണ്ടും, ആനകളുടെ ചിന്നംവിളികൊണ്ടും ഭൂമിയും, ആകാശവും, ദിക്കുകളും ശബ്ദം തിങ്ങി നിറഞ്ഞു. ആ മുഹൂർത്തം ഭീഷണവും ദാരുണാകാരവുമായി. തോട്ടിൽവെച്ച് എല്ക്കുന്നതായ ആ ഗജങ്ങളെ തുമ്പിക്കൈ പൊക്കി ചിറകുള്ള പർവ്വതങ്ങൾപോലെ പാഞ്ഞുവരുന്നതു കണ്ടപ്പോൾ ധനഞ്ജയൻ അമ്പെയ്തു ശത്രുക്കളുടെ ആനപ്പടയെ തകർത്തു. കാറ്റേറ്റു തിരതള്ളുന്ന പെരുംകടലിൽ മകരംപോലെ അർജ്ജുനൻ ആനപ്പടയിൽ കയറി. പ്രളയകാലത്ത് പരമകാഷ്ഠയേയും വിട്ട് ചുട്ടുകളയുന്ന അർക്കനെപ്പോലെ പരപുരഞ്ജയനായ അർജ്ജുനൻ എല്ലാദിക്കിലും കാണപ്പെട്ടു.

അശ്വങ്ങളുടെ കുളമ്പടിശബ്ദത്താലും തേരുരുളിന്റെ ധ്വനിയാലും വാദ്യഘോഷത്തോടിടകലർന്ന പാഞ്ചജന്യധ്വനിയാലും ദേവദത്താരവത്താലും ഗാണ്ഡീവധ്വനിയാലും ഭയപ്പെട്ട് ശക്തി നശിച്ച നരന്മാരും ആനകളും നടുങ്ങി. അവയെല്ലാം അർജ്ജുനൻ വിട്ട സർപ്പതുല്യമായ ശരങ്ങളേറ്റ് തളർന്നുപോയി. ഗാണ്ഡീവം തൂകുന്ന ശരജാലങ്ങൾ നൂറായിരം അംഗംതോറും തറച്ച് കിരീടിയാൽ കൊല്ലപ്പെടുമ്പോൾ, ഉച്ചത്തിൽ ആർത്ത് ചിറകറ്റ അദ്രികൾപോലെ തുരുതുരെ വീണുതുടങ്ങി. കൊമ്പിന്റെ കടയ്ക്കലും കുംഭത്തിലും കടകത്തിലും അമ്പേറ്റ് ഗജങ്ങൾ ക്രൗഞ്ചങ്ങൾപോലെ കൂകി. കിരീടി ആനയുടെ പുറത്തിരിക്കുന്നവരുടേയും തല നിശിതമായ ശരങ്ങൾകൊണ്ടു കൊയ്തുവീഴ്ത്തിക്കൊണ്ടിരുന്നു. പാരിൽവീഴുന്ന കുണ്ഡലങ്ങൾ ചാർത്തിയ ശിരസ്സുകൾ പാർത്ഥൻ പത്മസംഘംപോലെ നിവേദനം ചെയ്തു. യന്ത്രക്കെട്ടിൽ ചട്ടപൊട്ടി മുറിവേറ്റ് നിണത്തിൽ മുഴുകിയ ആനക്കാർ, പോരിൽ ആനകൾ ഓടുന്ന സമയത്ത് തൂങ്ങിനിന്നു. ഊക്കിട്ട് എയ്തുവിട്ട ഒറ്റബാണത്തിനാലും രണ്ടും മൂന്നുംപേർ പിളർന്നു ഭൂമിയിൽ പതിച്ചു. ഊക്കിൽ നാരാചമേറ്റ് ചോരകക്കി പുറത്തിരിക്കുന്ന ആളോടുകൂടി ദ്രുമങ്ങളോടുകൂടിയ മലകൾപോലെ ചില ഗജങ്ങൾ വീണു. ഞാൺ, വില്ല്, കൊടി, നുകം, ഈഷ ഇവയെല്ലാം നിശിതമായ ഭല്ലംകൊണ്ട് അറുത്തു. എടുക്കുന്നതും തൊടുക്കുന്നതും വലിക്കുന്നതും വിടുന്നതും കാണുവാൻ സാദ്ധ്യമല്ല. എപ്പോഴും വളഞ്ഞ വില്ലുമായി തള്ളിത്തുള്ളിനില്ക്കുന്ന പാർത്ഥനെ മാത്രം കാണാം. ശരം എയ്തതേറ്റ് ചോരകക്കി മുഹൂർത്തസമയംകൊണ്ട് ആനകൾ വീഴുകയായി. അസംഖ്യം തലയില്ലാത്ത ശരീരങ്ങൾ എഴുന്നേറ്റു നില്ക്കുന്നത് ചുറ്റും ആ വലിയ ബഹളത്തിൽ കാണുമാറായി. വില്ലും കൈയുറയും വാളും അംഗങ്ങളുമായി രണത്തിൽ പൊൻകോപ്പണിഞ്ഞ കൈകൾ അസംഖ്യം അറ്റുവീഴുന്നതായിക്കണ്ടു. ഉപസ്കരം, ഇരിക്കുവാനുള്ള തട്ട്, അച്ചുതണ്ട്, ബന്ധുരം, അമ്പുകൾ, ചക്രം, നുകങ്ങൾ ഇവയൊക്കെ ഉടഞ്ഞുതകർന്ന് യുദ്ധഭൂമിയിൽ സർവ്വത്ര ചിന്നി. വില്ലും പരിചയും കൈയിൽവെച്ച് അസംഖ്യം യോദ്ധാക്കൾ വീണ് ചിന്നിക്കിടക്കുന്നു. മാല, ആഭരണം, വസ്ത്രം, കൊടി എന്നിവ മന്നിൽ വീണു. ചത്ത ആന, അശ്വങ്ങൾ, രാജാക്കന്മാർ എന്നിവരും ചുറ്റും വീണു. അത്തരത്തിലുള്ള ദാരുണമായ കാഴ്ചയാണ് ദുശ്ശാസനന്റെ സൈന്യത്തെ പാർത്ഥൻ വധിച്ചുകൊണ്ടിരുന്നപ്പോൾ കണ്ടത്. ഈ കാഴ്ച കണ്ടതോടുകൂടി അവൻ നടുങ്ങുകയും, പടയോടും സേനാപതികളോടുംകൂടി, ശരമേറ്റ വേദന സഹിക്കാതെ, ഭയചകിതനായി, ത്രാതാവായ ദ്രോണനെ നോക്കി പിൻതിരിഞ്ഞ് ശകടവ്യൂഹത്തിലേക്ക് പ്രാണനുംകൊണ്ട് ഓടിക്കയറി.''

**91. ദ്രോണാതിക്രമം –** സഞ്ജയൻ തുടർന്നു: ''ദുശ്ശാസനസൈന്യങ്ങളെ കൊന്നൊടുക്കി മഹാരഥനായ സവ്യസാചി ജയദ്രഥവധം ചിന്തിച്ച് ദ്രോണസൈന്യത്തിൽ ചെന്നെത്തി വ്യൂഹത്തലയ്ക്കൽ നില്ക്കുന്ന ദ്രോണനെ ചെന്നു കണ്ട് കൃഷ്ണന്റെ സമ്മതത്തോടുകൂടി തൊഴുതുകൊണ്ട് ദ്രോണനോടു പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: ''അല്ലയോ ബ്രഹ്മൻ, എന്നെ മംഗളത്തോടെ ദർശിച്ചാലും. സ്വസ്തിവാക്കു പറഞ്ഞാലും. ദുർഭേദ്യമായ അങ്ങയുടെ പടയിൽ അങ്ങയുടെ പ്രസാദത്തോടെ കടക്കുവാൻ എന്നെ അനുഗ്രഹിച്ചാലും! അങ്ങുന്ന് എനിക്ക് അച്ഛനെപ്പോലെയും ധർമ്മപുത്രനെപ്പോലെയും തുല്യനാണ്. അപ്രകാരംതന്നെ ഭവാൻ എനിക്ക് കൃഷ്ണസദൃശനുമാണ്. ഞാൻ പറയുന്നത് സത്യമാണ്. അശ്വത്ഥാമാവിനെപ്പോലെ അങ്ങയാൽ പാലിക്കപ്പെടേണ്ട ഒരുത്തനാണ് ഞാൻ. അപ്രകാരം ഹേ! ദ്വിജസത്തമാ! ഭവാൻ എന്നെ പാലിച്ചാലും! അങ്ങയുടെ പ്രസാദത്താൽ സിന്ധുരാജാവിനെ സംഗരത്തിൽ ഞാൻ കൊല്ലുമാറാകട്ടെ! നരശ്രേഷ്ഠാ! എന്റെ സത്യം പ്രഭോ ഭവാൻ രക്ഷിച്ചാലും!''

സഞ്ജയൻ പറഞ്ഞു: ''അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ ആചാര്യൻ പുഞ്ചിരിയോടെ ഇങ്ങനെ പറഞ്ഞു: 'ഹേ ജയാ! എന്നെ ജയിക്കാതെ ജയദ്രഥനെ വധിക്കുവാൻ നിനക്കു സാധിക്കുകയില്ല' എന്നു മാത്രം പറഞ്ഞ് ദ്രോണൻ ശരങ്ങൾ തൂകി. കൊടി, തേർ, സൂതൻ, അശ്വങ്ങൾ എന്നിവയോടുകൂടിയ അവനിൽ ശരങ്ങൾ ചിരിച്ചുകൊണ്ടു വിട്ടു. ഉടനെ അർജ്ജുനൻ ആ ശരങ്ങളെ എല്ലാം ശരങ്ങൾ കൊണ്ട് ഖണ്ഡിച്ച് ദ്രോണനോടേറ്റു. ദ്രോണനെ സമ്മതിപ്പിച്ച് ക്ഷത്രധർമ്മത്തിൽനിന്നു വ്യതിചലിക്കാതെ അമ്പതമ്പുകൾ എയ്തു. ഉടനെ ദ്രോണൻ അവ അഞ്ചമ്പുകൾകൊണ്ട് അറുത്ത് രണ്ടുപേരേയും എയ്തു. കൃഷ്ണാർജ്ജുനന്മാരെ വിഷം, അഗ്നി എന്നിവയ്ക്കു തുല്യം ഉഗ്രമായ ശരങ്ങൾകൊണ്ട് എയ്തു. അപ്പോൾ അവന്റെ വില്ലറുക്കുവാൻ അർജ്ജുനൻ വിചാരിച്ചു. അവൻ ചിന്തിക്കുമ്പോഴേക്കും ദ്രോണൻ ആ മാന്യന്റെ ഞാണ് കൂസൽകൂടാതെ അറുത്തു. അവന്റെ അശ്വങ്ങൾ, കൊടി, സാരഥി എന്നിവയിൽ എയ്തു. വീരനായ ഗുരു ചിരിച്ചുകൊണ്ട് പാർത്ഥനിലും ശരങ്ങൾ തൂകി. ഇതിനിടയ്ക്കു വില്ലിന്മേൽ ഞാണ് കെട്ടിയിട്ട് ഉടനെ അർജ്ജുനൻ അസ്ത്രജ്ഞനായ ഗുരുവിനേക്കാൾ മെച്ചമെടുക്കുവാൻ ഒന്നുപോലെ അറുനൂറമ്പ് എടുത്തെയ്തു. ഉടനെതന്നെ എഴുന്നൂറും തെറ്റാത്ത ആയിരവും എയ്ത് അവൻ ദ്രോണസേനയെ മുടിച്ചു. ഊക്കുള്ളവനായ ആ ചിത്രയോധി വിടുന്ന ശരങ്ങൾ ഏറ്റ്, ആന, ആൾ, കുതിര എന്നിവയെല്ലാം ചത്തു വീണുതുടങ്ങി. സൂതൻ, അശ്വം, കേതുക്കൾ, വില്ല്, പ്രാണൻ ഇവയെല്ലാം അറ്റ് അമ്പേറ്റ് അസംഖ്യം തേരാളിവീരന്മാർ ഭൂമിയിൽ പതിച്ചു. ഇടിയും കാറ്റും തീയും ഏറ്റ് പൊടിപാറി ദഹിച്ച മല, കാറ്, വീട് ഇവയ്ക്കു തുല്യമായ ഗജങ്ങൾ ഭൂമിയിൽ വീണു. പതിനായിരം അശ്വങ്ങൾ പാർത്ഥന്റെ ശരങ്ങളേറ്റു വീണു. ഹിമാദ്രിമേൽ മാരിയേറ്റ അരയന്നങ്ങൾപോലെ തേര്, ആന, ആൾ, കുതിര എന്നിവ രണത്തിൽ മുഴുകി പ്രളയാർക്കന്റെ രശ്മികൾ ഏറ്റപോലെ പാർത്ഥന്റെ ശരങ്ങളേറ്റു ചത്തുവീണു.

പാർത്ഥനാകുന്ന സൂര്യന്റെ ശരങ്ങളാകുന്ന രശ്മിജാലം കുരുപ്രവീരന്റെ പടയെ ചുട്ടെരിക്കുമ്പോൾ ദ്രോണൻ ശരവൃഷ്ടിയാൽ, മേഘം ദിനേശന്റെ അംശുഗണത്തെയെന്നവിധം മറച്ചു.

പിന്നെ ഊക്കിൽ ശത്രുക്കളുടെ പ്രാണനെ അപഹരിക്കുന്ന നാരാചം വലിച്ച് ദ്രോണൻ അർജ്ജുനന്റെ മാറത്തേക്ക് എയ്തു. ഭൂകമ്പത്തിൽ മലയെന്നപോലെ ദേഹമൊക്കെ തളർന്ന അർജ്ജുനൻ ധൈര്യം അവലംബിച്ച് ദ്രോണനെ വളരെ ശരങ്ങൾ എയ്തു. ദ്രോണൻ കടുത്ത അഞ്ചുശരങ്ങൾ വാസുദേവനിൽ എയ്തു. അർജ്ജുനന്റെ ദേഹത്തിൽ എഴുപത്തിമൂന്നും കേതുവിൽ മൂന്നും ശരങ്ങൾ വിട്ടു. ശിഷ്യനേക്കാൾ മെച്ചമാണ് തന്റെ നിലയെന്നു കാട്ടുവാനാണ് ദ്രോണൻ ശ്രമിച്ചത്. ഒരുനിമിഷംകൊണ്ട് അർജ്ജുനനെ ശരങ്ങൾകൊണ്ട് മൂടി. ഞങ്ങൾ തുടർച്ചയായി ഭാരദ്വാജന്റെ ശരങ്ങളെ കണ്ടു. എപ്പോഴും വട്ടത്തിൽത്തന്നെ അവന്റെ വില്ലിനെ ഞങ്ങൾ അത്ഭുതത്തോടെ കണ്ടു. ദ്രോണൻവിട്ട കങ്കപത്രശരങ്ങൾ കൃഷ്ണാർജ്ജുനന്മാരിൽ അസംഖ്യം എത്തിക്കൊണ്ടിരുന്നു. അപ്രകാരം ദ്രോണപുത്രനും അർജ്ജുനനും തമ്മിൽ പോരാട്ടം തുടർന്നപ്പോൾ മഹാബുദ്ധിമാനായ വാസുദേവൻ കാര്യഗൗരവത്തെപ്പറ്റി ചിന്തിച്ചു. പിന്നെ കൃഷ്ണൻ ധനഞ്ജയനോട് ഇപ്രകാരം പറഞ്ഞു: 'ഹേ പാർത്ഥാ, പാർത്ഥാ' മഹാബാഹോ! നാം ഇങ്ങനെ സമയം കളഞ്ഞുകൂടാ. ദ്രോണനെ ഇപ്പോൾ നാം വിട്ടുപോരണം. വലിയ കാര്യം വേറെയുണ്ട്.' പാർത്ഥൻ പറഞ്ഞു: 'ഭവാന്റെ ഇഷ്ടം പോലെ' മഹാഭുജനായ അർജ്ജുനൻ ദ്രോണനെ വലം വെച്ച് അവിടെനിന്നു പുറപ്പെട്ടു. തിരിഞ്ഞുകൊണ്ടു ബീഭത്സുപോകുമ്പോൾ ശരങ്ങൾ തൂകി. ദ്രോണൻ ഉടനെ ചോദിച്ചു: 'ഹേ, അർജ്ജുനാ! എവിടെപ്പോകുന്നു? പോരിൽ വൈരിയെ ജയിക്കാതെ പോകാത്തവനല്ലേ നീ?'

അർജ്ജുനൻ പറഞ്ഞു: "അങ്ങ് എന്റെ വൈരിയല്ല. എന്റെ ഗുരുവാണ്. ഞാൻ അങ്ങയുടെ പുത്രതുല്യനായ ശിഷ്യനാണ്. അങ്ങയെ തോല്പിക്കുവാൻപോന്നവരാരും ഇന്ന് പാരിലില്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ജയദ്രഥവധോദ്യുതനായ ബീഭത്സു ത്വരയോടുകൂടി ആ സൈന്യത്തെ നോക്കി കയറി. ചക്രം കാക്കുന്ന യുധാമന്യു, ഉത്തമൗജസ്സ്, പാർഷതൻ എന്നിവർ, അർജ്ജുനൻ ഭവാന്റെ പടയിലേക്കു കയറുമ്പോൾ പിൻതുടർന്നു. അപ്പോൾ അർജ്ജുനന്റെ നേരെ സാത്വതൻ, ജയൻ, കാംബോജൻ, ശ്രുതായുസ്സ് എന്നിവർ പാഞ്ഞേറ്റു. അവർക്കു സഹായമായി പതിനായിരം തേരാളികളും ശൂരസേനാഭീഷഹന്മാർ, ശിബിമാർ, വസാതികൾ, മാവേല്ലകന്മാർ, ലലിത്ഥന്മാർ, കേകയന്മാർ, മദ്രകന്മാർ, നാരായണന്മാർ, ഗോപാലന്മാർ, കാംബോജന്മാർ, പണ്ട് കർണ്ണൻ പോരിൽ ജയിച്ച ശൂരന്മാരും സമ്മതന്മാരുമായ അവർ ഭാരദ്വാജനെ മുന്നിൽ നടത്തി പാർത്ഥനോടേറ്റ് ചാകുവാൻതന്നെ ഒരുങ്ങി. പുത്രശോകാർത്തനായി കോപിച്ച അന്തകനെപ്പോലെ എത്തുന്ന ചിത്രയോധിയായ അവൻ ആനത്തലവനെപ്പോലെ ആനപ്പടയിൽ കയറിയപ്പോൾ ആ വില്ലാളിവീരനായ നരവ്യാഘ്രനെ തടുത്തു. അപ്പോൾ രോമാഞ്ചമുണ്ടാക്കുന്ന ബഹളമായ ഒരു പോരാട്ടം നടന്നു. അന്യോന്യം ഏറ്റെതിർക്കുന്ന സൈന്യങ്ങളും അർജ്ജുനനും തമ്മിൽ പോരാട്ടം ഭയങ്കരമായി.

ജയദ്രഥവധത്തിന്നുവേണ്ടി പായുന്ന ആ പുരുഷേന്ദ്രനെ ഭേഷജ പ്രവൃത്തികൾകൊണ്ട് വ്യാധിയെയെന്നപോലെ തടുത്തു."

**92. ശ്രുതായുധസുദക്ഷിണവധം** – സഞ്ജയൻ തുടർന്നു: "അങ്ങനെ ശത്രുക്കൾ തടുത്തുനിർത്തിയ മഹാബല പരാക്രമനായ പാർത്ഥൻ, അല്പം മുമ്പേ രഥിശ്രേഷ്ഠനായ ദ്രോണനെ പിൻതുടർന്ന ധീരൻ, അർക്കൻ രശ്മികളെയെന്നവിധം തീക്ഷ്ണബാണങ്ങൾ തൂകി ശത്രുസൈന്യങ്ങളെ വ്യാധി ദേഹത്തെയെന്നവിധം തപിപ്പിച്ചു. അശ്വങ്ങൾ ചത്തു. തേരുകൾ ഉടഞ്ഞു. പാപ്പാന്മാരോടുകൂടി ആനകൾ വീണു. കുടകൾ തണ്ടറ്റു ചിന്നി. തേരുകൾക്കു ചക്രമില്ലാതായി. അമ്പേറ്റ് ആർത്തിപ്പെട്ട് സൈന്യങ്ങൾ ചിന്നി അമ്പരന്ന് ഓടി. യുദ്ധം ഇപ്രകാരം ബഹളമായി, ഒന്നും അറിയാത്ത മട്ടായി. അവർ തമ്മിൽ കൂർത്തുമൂർത്ത ബാണം ചിന്നിയെതിർത്തു. അർജ്ജുനൻ പടയെ ഒക്കെ ഇളക്കി മറിച്ചു. ശപഥം സത്യമാക്കുവാനായി ഒരുങ്ങുന്ന സത്യസംഗരനായ ശ്വേതാശ്വൻ, ശോണാശ്വനായ ദ്രോണനോടെതിർത്തു. ഗുരുവായ ദ്രോണൻ മർമ്മംകീറുന്ന ഇരുപത്തഞ്ചു ശരങ്ങൾ വില്ലാളിയായ ശിഷ്യന്റെ മെയ്യിൽ ആഴ്ത്തി. ഉടനെ സർവ്വശസ്ത്രധരോത്തമനായ ഗുരു ഊക്കടക്കുന്ന ബാണങ്ങൾ ഊക്കിൽത്തന്നെ എയ്താഞ്ഞടുത്തു. അവൻ അവന്റെ ബാണങ്ങൾ മൂർച്ചകൂടിയ ഭല്ലങ്ങൾകൊണ്ട് എയ്തറുത്ത് ആ മഹാത്മാവ് ബ്രഹ്മാസ്ത്രം എടുത്തു. പോരിൽ ദ്രോണന്റെ പഠിപ്പ് അപ്പോഴാണ് കാണേണ്ടത്. അത്ഭുതംതന്നെ! കിണഞ്ഞ് ഏല്ക്കുന്ന പാർത്ഥൻ അപ്പോൾ എയ്യാത്ത മട്ടാക്കിത്തീർത്തു. വാരിധാര ചൊരിയുന്ന കാറുപോലെ ദ്രോണനാകുന്ന കാറ് പാർത്ഥനാകുന്ന ശൈലത്തിൽ ശരവൃഷ്ടികൾ വർഷിച്ചു. പാർത്ഥൻ ആ ശരവർഷത്തെ ബ്രഹ്മാസ്ത്രംകൊണ്ട് ഏറ്റുവാങ്ങിച്ചു. അമ്പുകൊണ്ട് അമ്പെയ്തു മുറിക്കുന്നവനായ ആ തേജസ്വി അങ്ങനെയാണ് ചെയ്തത്. ഉടനെ ദ്രോണൻ ശ്വേതാശ്വനിൽ ഇരുപത്തഞ്ചു ശരങ്ങൾ എയ്തു. കൈക്കും മാറത്തുമായി കൃഷ്ണനെ ഏഴു ശരങ്ങൾ എയ്തു. അപ്പോൾ ധീമാനായ വിജയൻ ചിരിച്ച് അലിവേറിയ ഗുരുവിനെ കൂർത്തുമൂർത്ത ശരങ്ങൾ എയ്യുമ്പോൾ പോരിൽ അമ്പെയ്തു നിർത്തി. പിന്നേയും ദ്രോണൻ എയ്യുന്ന അമ്പേറ്റ് ആ രഥിസത്തമൻ പ്രളയാഗ്നിപോലെ ക്രൂരനായ ദ്രോണനെ വിട്ടൊഴിച്ചു. ദ്രോണന്റെ വില്ലിൽ നിന്ന് എത്തുന്ന അമ്പ് ഒഴിഞ്ഞ ദിക്കു നോക്കിക്കടന്ന് ഭോജപ്പടയെ ചുട്ടുകുതിച്ചു. മൈനാകംപോലെ അവൻ ഭോജനും, കാംബോജനും ഉള്ള ദിക്കു നോക്കി കുതിച്ചുകയറി.

അപ്പോൾ നരവ്യാഘ്രനായ ഭോജൻ ദുർദ്ധർഷനായ ആ കുരുമുഖ്യനെ കഴുച്ചിറകുവെച്ച പത്തു ശരങ്ങൾ ഉടനെ എയ്തു. അർജ്ജുനൻ ഉടനെ അവനെ നൂറു ശരങ്ങൾ എയ്തു. ആ സാത്വതനെ മോഹിപ്പിക്കുമാറ് ഉടനെ മൂന്നു ബാണവും എയ്തു. ഭോജൻ ചിരിച്ച് അർജ്ജുനനേയും കൃഷ്ണനേയും വെവ്വേറെ ഇരുപത്തഞ്ചു ശരങ്ങൾ എയ്തു. അവന്റെ വില്ലറുത്ത് അർജ്ജുനൻ എഴുപത്തിമൂന്നു ശരങ്ങൾ എയ്തു. അഗ്നിജ്വാലപോലെ, ക്രൂരസർപ്പങ്ങൾപോലെ, ആ ബാണങ്ങൾ ധനഞ്ജയൻ വിട്ടപ്പോൾ കൃതവർമ്മാവ് വേറെ ഒരു വില്ലെടുത്ത് അഞ്ചുശരങ്ങൾ മാറത്ത് ആഞ്ഞ് എയ്തു. പിന്നേയും പാർത്ഥനെ അവൻ കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾ എയ്തു. അവന്റെ വില്ലറുത്ത് മൂന്നും പിന്നെ എഴുപതും ശരങ്ങൾ വിട്ടു. സ്തനാന്തരത്തിൽ ഒമ്പതു ശരങ്ങൾ വേറേയും എയ്തു. ഇങ്ങനെ കൃതവർമ്മാവിന്റെ രഥത്തോട് ഏല്ക്കുന്നതായിക്കണ്ടപ്പോൾ വാർഷ്ണേയൻ കാലം വൈകിക്കുന്നത് ശരിയല്ലെന്നു ചിന്തിച്ച് അർജ്ജുനനോടു പറഞ്ഞു. 'അർജ്ജുനാ! കൃതവർമ്മാവ് നമ്മുടെ ചാർച്ചക്കാരനാണ്. നീ അവനിൽ കൃപ കാണിക്കരുത്. അവനെ നീ മർദ്ദിച്ചു വീഴ്ത്തുക.' ഉടനെ അമ്പെയ്ത് കൃതവർമ്മനെ മോഹിപ്പിച്ചു മയക്കി പായുന്ന അശ്വങ്ങളാൽ കാംബോജസേനയിൽ ചെന്നുകയറി. അമർഷത്തോടുകൂടി ഹാർദ്ദിക്യൻ അർജ്ജുനൻ പോയതിന്നു ശേഷം അമ്പും വില്ലും ഉലച്ച് പാഞ്ചാല്യരോടേറ്റു. ചക്രംകാക്കുന്നവരും, അർജ്ജുനന്റെ അനുയായികളുമായ പാഞ്ചാല്യർ വരുമ്പോൾ അമ്പെയ്തു വീരനായ കൃതവർമ്മാവ് തടുത്തു. ഹാർദ്ദിക്യനായ ആ ഭോജൻ അവരിൽ തീക്ഷ്ണമായ ശരങ്ങൾ എയ്തു. യുധാമന്യുവിൽ മൂന്നും, ഉത്തമൗജസ്സിൽ നാലും ശരങ്ങൾ വിട്ടു. അവർ ഉടനെ അവനെ പതിപ്പത്തു ശരങ്ങൾ എയ്തു. വീണ്ടും മൂന്നെണ്ണം യുധാമന്യുവും, മൂന്നെണ്ണം ഉത്തമൗജസ്സും എയ്തു. അവന്റെ വില്ലും കുടയും എയ്തറുക്കുകയും ചെയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് ക്രോധം മൂർച്ഛിച്ചവനായ സാത്വതൻ രണ്ടു വില്ലും അറുത്ത് ആ വീരന്മാരിൽ അമ്പുകൾ തൂകി. അവർ വേറെ വില്ലെടുത്ത് ഭോജനെ എയ്തു. അതിനിടയിൽ അർജ്ജുനൻ

ശത്രുസൈന്യത്തിൽക്കയറി. കൃതവർമ്മൻ തടുക്കുകമൂലം പോരിൽ വഴി കിട്ടാതായ അവർ ധാർത്തരാഷ്ട്രപ്പടയിൽ കിണഞ്ഞേറ്റു.

ഉടനെ ശ്വേതവാഹനൻ, യുദ്ധത്തിൽ പടയെ മർദ്ദിച്ചുവിടുന്ന അർജ്ജുനൻ, തനിക്ക് തരത്തിന്നു കിട്ടിയിട്ടും. കൃതവർമ്മനെ കൊന്നില്ല. അവൻ അപ്രകാരം എത്തുന്ന സമയത്ത് ശൂരനായ ശ്രുതായുധരാജാവ് വലിയ വില്ലും കുലച്ചു കിരീടിയോട് എതിർത്തേറ്റു. മൂന്നമ്പ് അർജ്ജുനനേയും എഴുപതമ്പ് കൃഷ്ണനേയും എയ്തു. മൂർച്ചകൂടിയ ക്ഷുരപ്രംകൊണ്ട് പാർത്ഥന്റെ കേതുവും എയ്തു. മൂർച്ചകൂടിയ തൊണ്ണൂറു ശരം കൊണ്ട് ഉടനെ അർജ്ജുനൻ തോത്രംകൊണ്ട് ആനയെ എന്നവിധം ചൊടിച്ചു പ്രഹരിച്ചു. അവൻ പാണ്ഡുപുത്രന്റെ വിക്രമം പൊറുത്തില്ല. എഴുപത്തേഴു നാരാചം അവൻ അപ്പോൾ എയ്തു. അവന്റെ വില്ലറുക്കുകയും ആവനാഴി ഖണ്ഡിക്കുകയും ചെയ്തു. ചൊടിയോടെ മൂർച്ചകൂടിയ ഏഴു ബാണങ്ങൾകൊണ്ട് മാറിൽ എയ്തു. ഉടനെ ക്രോധം മൂത്ത ആ രാജാവും വേറെ ഒരു വില്ലെടുത്തു മാറത്തും കൈക്കുമായി ഒമ്പതു ശരങ്ങൾ ഇന്ദ്രപുത്രനിൽ എയ്തു. പാർത്ഥൻ ശ്രുതായുധനെ ചിരിച്ചുകൊണ്ട് അനേകായിരം അമ്പെയ്തു പീഡിപ്പിച്ചു. അവന്റെ അശ്വങ്ങളേയും, സൂതനേയും കൊന്നു. എഴുപതു നാരാചം അവനിലും എയ്തു. അശ്വങ്ങൾ ചത്ത തേർവിട്ട് ശ്രുതായുധരാജാവ് ഗദയേന്തി പാർത്ഥന്റെ നേർക്കു പാഞ്ഞേറ്റു. വരുണന്റെ പുത്രനാണ് ശ്രുതായുധരാജാവ്. അവന്റെ മാതാവ് കുളുർജലമുള്ള പർണ്ണാശയെന്ന നദിയാണ്. അവന്റെ അമ്മ പുത്രന്നുവേണ്ടി വരുണനോട് ഒരുനാൾ പറയുകയുണ്ടായി: 'എന്റെ പുത്രൻ പോരിൽ അവദ്ധ്യനാകണം.' വരുണൻ പ്രീതനായി അതിന്നു മറുപടി പറഞ്ഞു: 'അവന്നു ഹിതമായ വരം ഞാൻ കൊടുക്കാം. അവൻ മരിക്കാതിരിക്കത്തക്ക വിധം ഒരു ദിവ്യാസ്ത്രം ഞാൻ കൊടുക്കാം. എന്നാൽ അമരത്വം മനുഷ്യനായിപ്പിറന്നവന്ന് പറ്റുകയില്ല. അല്ലയോ മഹാനദി, ജനിച്ചവനാണെങ്കിൽ മരിക്കാതിരിക്കുകയില്ല. അതു നിശ്ചയമാണ്. ശത്രുക്കൾക്ക് രണങ്ങളിൽ അവൻ ദുർദ്ധർഷനാകും. ഈ അസ്ത്രം അത്ര മാഹാത്മ്യമുള്ളതാണ്. അതുകൊണ്ടു മഹാനദീ, നീ വ്യസനിക്കേണ്ട.' എന്നു പറഞ്ഞ് മന്ത്രത്തോടുകൂടി വരുണൻ പുത്രന്നു ഗദ നല്കി. ആ ഗദമൂലം ലോകത്തിൽ ശ്രുതായുധൻ ദുർദ്ധർഷനായിത്തീർന്നു. ജലേശ്വരൻ വീണ്ടും പുത്രനോടു പറഞ്ഞു: 'ഈ ഗദ നീ യുദ്ധംചെയ്യാത്തവനിൽ വിട്ടാൽ അതു മടങ്ങിവന്ന് നിന്നിൽത്തന്നെ ഏല്ക്കും, മനസ്സിലായോ? അതു പ്രയോഗിച്ചവനിൽ തിരിച്ചടിച്ച് അവനെ കൊന്നുകളയും.' കാലംവന്നപ്പോൾ ആ വാക്കു ശ്രുതായുധൻ ഗണിച്ചില്ല. വീരന്മാരെക്കൊല്ലുന്ന ആ ഗദകൊണ്ട് മുകുന്ദനെ പ്രഹരിച്ചു. വീര്യവാനായ ശൗരി ആ ഗദ തന്റെ തടിച്ച ചുമൽകൊണ്ട് ഏറ്റു. വിന്ധ്യപർവ്വതത്തെ ഇളക്കുവാൻ കാററിന്നുണ്ടോ കെല്പ്? ദുഷ്പ്രയോഗം ചെയ്ത ഗദ ഒരു കൃത്യയെപ്പോലെ അവനിൽത്തന്നെ തിരിച്ചടിച്ച് അമർഷിയും വീരനുമായ ശ്രുതായുധനിൽ ഏററു. ആ ശ്രുതായുധനെ കൊന്ന് അതു പാർത്തലത്തിൽ പതിച്ചു. ശ്രുതായുധനിൽച്ചെന്നു പതിച്ച് ഗദ അവനെ കൊന്നതു കണ്ടപ്പോൾ ഭയങ്കരമായ ഹാഹാരവം നിന്റെ സൈന്യത്തിൽ ഉണ്ടായി. സ്വന്തം ആയുധംകൊണ്ടു കൊല്ലപ്പെട്ട ശ്രുതായുധനെ നോക്കി നിന്റെ കൂട്ടർ നിലവിളിച്ചു. യുദ്ധംചെയ്യാതെ നില്ക്കുന്ന കേശവനിൽ ശ്രുതായുധൻ വിട്ട ഗദ അവനെത്തന്നെ കൊന്നു. വരുണൻ പറഞ്ഞമാതിരിതന്നെ അവൻ പോരിൽ ചത്തു. വില്ലാളിവീരന്മാർ കാൺകെ അവൻ ചത്തുവീണു. പർണ്ണാസയുടെ പ്രിയപുത്രൻ, കാററിൽ ഒടിഞ്ഞുവീണ കൊമ്പുകൾ ഒതുങ്ങിയ വൃക്ഷംപോലെയായി. അവന്റെ മരണം കണ്ടതോടുകൂടി നിന്റെ കൂട്ടരുടെ പടയും, പടനായകന്മാരുമൊക്കെ പാഞ്ഞുകളഞ്ഞു. പിന്നെ കാംബോജരാജാവിന്റെ പുത്രനായ ശൂരൻ, സുദക്ഷിണൻ, പായുന്ന അശ്വങ്ങളുമായി ശത്രുജിത്തായ അർജ്ജുനനോടേററു. അവന്റെനേർക്ക് അർജ്ജുനൻ ബാണംവിട്ടു. ആ ശൂരനെ കീറിപ്പാഞ്ഞ് അവ ഭൂമിയിൽ കയറി. ഗാണ്ഡീവത്തിൽനിന്നു പുറപ്പെട്ട ദിവ്യമായ ബാണങ്ങളേററ് അവൻ കഴുച്ചിറകുവെച്ച പത്തു ബാണങ്ങൾ പാർത്ഥനിൽ എയ്തു. മൂന്നു ബാണങ്ങൾ കൃഷ്ണനിലും, അഞ്ചമ്പ് അർജ്ജുനനിലും എയ്തു. അവന്റെ വില്ലു മുറിച്ചു കൊടി അർജ്ജുനൻ ഖണ്ഡിച്ചു. തീക്ഷ്ണമായ ഭല്ലങ്ങളാൽ അവനെ പാണ്ഡവൻ എയ്തു. അവൻ അർജ്ജുനനെ മൂന്നു ശരങ്ങൾ എയ്ത് ഒന്ന് അലറി. ഉരുക്കുമയമായ, ഘോരമായ വേൽ, ഗാണ്ഡീവിയുടെ ദേഹത്തിലേക്കു ചാടി. പാർത്ഥന്റെ നേർക്ക് അതു കൊള്ളിമീൻപോലെ പാഞ്ഞെത്തി, പിളർന്നു തീപ്പൊരി പറപ്പിച്ച് ഭൂമിയിൽ വീണു. ഗാഢമായ ആ വേൽ കൊണ്ടപ്പോൾ അർജ്ജുനൻ മോഹാലസ്യപ്പെട്ടു. അല്പമൊന്ന് ആശ്വസിച്ച് ചിറി ചുണ്ടുകൊണ്ടു നനച്ചു തുടച്ച്, കങ്കച്ചിറകുവെച്ച പതിന്നാലു നാരാചമെടുത്ത് സൂതൻ, അശ്വം, കേതു, ചാപം എന്നിവയിലും, അവന്റെ ദേഹത്തിലും ആ വിക്രമി എയ്തു. വേറെ ചില ശരംകൊണ്ടും തേർ തകർത്തു.

ഇച്ഛകളും വിക്രമങ്ങളുമൊക്കെ നിഷ്ഫലമായിത്തീർന്ന സുദക്ഷിണരാജാവിനെ നിശിതമായ ശരങ്ങൾകൊണ്ട് അർജ്ജുനൻ മാറുപിളർന്നു. ചട്ട പൊട്ടിത്തകർന്ന് അവൻ അംഗദവും കിരീടവും തെറിച്ച്, യന്ത്രമുക്തമായ ധ്വജംപോലെ ആ ശൂരൻ തേർവിട്ട് വീണുപോയി. ഗിരിശൃംഗത്തിൽ നില്ക്കുന്ന പൂത്ത കൊന്ന വേനല്ക്കാലത്ത് കാറ്റേറ്റു വീണതുപോലെ അവൻ ഭൂമിയിൽ പതിച്ചു. കാംബോജാസ്തരണോചിതനായ അവൻ ഭൂമിയിൽ ചത്തുവീണു! വിലയേറിയ കോപ്പുകളണിഞ്ഞ അവൻ സാനുമാനെന്ന പർവ്വതത്തെപ്പോലെ, അഴകേറിയ രക്തനിറത്തിലുള്ള നേത്രമുള്ള അവൻ കർണ്ണിയമ്പേററു വീണു! അഗ്നിപോലെ ജ്വലിക്കുന്ന പൊന്മാല ശിരസ്സിൽ അണിഞ്ഞ മഹാബാഹുവായ അവൻ മൃതനായ ഉടനെ നിന്റെ പുത്രന്റെ സൈന്യങ്ങളൊക്കെ ഓടി. രണ്ടുപേരും മഹാ തേജസ്വികളായിരുന്നു. കാംബോജേന്ദ്രനും, സുദക്ഷിണനും മരിച്ചതിൽ നിന്റെ കൂട്ടരെല്ലാം അമ്പരന്ന് ഓടി."

**93. അംബഷ്ഠവധം** – സഞ്ജയൻ പറഞ്ഞു: "സുദക്ഷിണനും ശ്രുതായുധനും വധിക്കപ്പെട്ടപ്പോൾ പാർത്ഥനോട് നിന്റെ പടയാളികൾ ക്രോധത്തോടെ ഏറ്റു. ശൂരസേനാഭീഷഹന്മാരും, ശിബിമാരും, വസാതികളും, ധനഞ്ജയന്റെമേൽ ശരവർഷം തൂകി. അക്കൂട്ടത്തിൽ അറുനൂറു പേരിൽ പാണ്ഡവൻ ശരങ്ങൾ എയ്തു. പുലിയെക്കണ്ട മാൻകൂട്ടംപോലെ പേടിച്ച് അവർ ഓടുവാൻതുടങ്ങി. അവർ വീണ്ടും തിരിച്ച് പാർത്ഥന്റെ മുമ്പിൽ ചെന്നെത്തി. പോരിൽ ശത്രുക്കളെക്കൊന്ന് അവൻ ഏററ് ജയിക്കുമ്പോൾ അവർ വന്നെത്തുകയും ഉടനെ പാർത്ഥന്റെ ഗാണ്ഡീവത്തിൽനിന്നു പുറപ്പെടുന്ന ശരമേററ് പോരിൽ തലയററു വീഴുകയും ചെയ്തു. താഴത്തുവീണുകിടക്കുന്ന തലകൾകൊണ്ടു ധരാതലം തിങ്ങി. മഴക്കാർനിഴൽപോലെ കഴുക്കളും, കങ്കങ്ങളും, വ്യാളങ്ങളും വന്നുനിറഞ്ഞു. ശരം ചൊരിഞ്ഞ് ശത്രുക്കളെ വീഴ്ത്തിക്കൊണ്ടിരിക്കെ ശ്രുതായുസ്സും അച്യുതായുസ്സും പാർത്ഥന്റെ നേരെ പാഞ്ഞുവന്നു. ഊക്കിൽ തിരക്കുന്ന ആ ശൂരന്മാർ, മഹാഭുജന്മാരായ കുലീനന്മാർ, ഇടവും വലവും അവനിൽ ശരവൃഷ്ടികൾ ചൊരിഞ്ഞു. അവർ വലിയ കീർത്തി കാംക്ഷിക്കുന്നവരായിരുന്നു. നിന്റെ പുത്രന്നുവേണ്ടി അർജ്ജുനനെ ക്കൊന്ന് കീർത്തിനേടുവാനാണ് അവർ പാഞ്ഞെത്തിയത്. അസംഖ്യം നിശിതമായ അമ്പുകൾ അവൻ അർജ്ജുനനിൽ വർഷിച്ചു. കുളത്തിൽ കാർമേഘങ്ങൾ എന്നപോലെ അർജ്ജുനനിൽ ശരമാരി ചൊരിഞ്ഞു. ഊട്ടി മൂർച്ചകൂട്ടിയ തോമരത്താൽ ശ്രുതായുസ്സു ചൊടിച്ച് പെരുംതേരാളിയായ പാർത്ഥനെ പ്രഹരിച്ചു. ബലിയായ വൈരിവേധിച്ച ശത്രുകർശനനായ അർജ്ജുനൻ, ഹരിതന്നെ മോഹിച്ചുപോകുമാറ്, വലിയ മോഹത്തിൽപ്പെട്ടുപോയി. ആ തവ്വിൽ അച്യുതായുസ്സ്, അത്യുത്തമനായ മഹാരഥൻ, മൂർച്ചകൂടിയ ശൂലത്താൽ പാർത്ഥനെ പ്രഹരിച്ചു. മഹാത്മാവായ അർജ്ജുനന്ന് മുറിവിൽ അവൻ ക്ഷാരംവെച്ചു. ഭൃശമായ വേധത്താൽ അവൻ കൊടിക്കാലുപിടിച്ചുപോയി. അപ്പോൾ നിന്റെ സൈന്യത്തിലൊക്കെ ധനഞ്ജയൻ ചത്തു എന്നു വിചാരിച്ച് സിംഹനാദം മുഴങ്ങി. മോഹാലസ്യപ്പെട്ട

പാർത്ഥനെക്കണ്ട് ഇണ്ടലോടുകൂടി കൃഷ്ണൻ ഹൃദ്യമായ വാക്കുകൾകൊണ്ട് ആശ്വസിപ്പിച്ചു.

പാർത്ഥനേക്കാൾ മെച്ചപ്പെട്ടവരാണെന്നു കാണിച്ച ആ രഥിശ്രേഷ്ഠന്മാർ വാർഷ്ണേയനായ ശൗരിയേയും ശരവൃഷ്ടി കൊണ്ട് മൂടി. ധ്വജം, കൊടിക്കൂറ, അശ്വം, ചക്രം, കൂബരം, രഥം ഇതെല്ലാംകൂടി അടരിൽ അവർ ശരജാലംകൊണ്ടു മറച്ചു. ബീഭത്സു മെല്ലെ ഒന്നാശ്വസിച്ച്, പ്രേതരാജാവിന്റെ പുരത്തിൽച്ചെന്നു തിരിച്ചുവന്നവനെപ്പോലെ തെളിഞ്ഞു. കൃഷ്ണനോടുകൂടി തേര് ശരംകൊണ്ടു മൂടിയതുകണ്ടും, കത്തുന്ന അഗ്നിജ്വാലപോലെ ശത്രുക്കൾ ജ്വലിക്കുന്നതുകണ്ടും പാർത്ഥൻ ഇന്ദ്രാസ്ത്രം പ്രയോഗിച്ചു. അതിൽനിന്ന് തുടർച്ചയായി മൂർച്ചയേറിയ ശരങ്ങൾ അസംഖ്യം പുറപ്പെട്ടു. അവയെല്ലാം ആ വീരന്മാരിൽ ചെന്നുകയറി. അവർ എയ്ത ശരങ്ങൾ പാർത്ഥന്റെ ശരങ്ങളിൽത്തട്ടി നഭസ്സിൽ ചുററിക്കറങ്ങി.

ശരവേഗംകൊണ്ടു ശരജാലത്തെ തകർത്ത പാണ്ഡവൻ മഹാരഥന്മാരോട് ഏറ്റ് അതാതിടങ്ങളിൽ കയറി. പാർത്ഥൻ വിടുന്ന അസ്ത്രജാലമേററ് അവർ രണ്ടുപേരും തലയും കൈയും അററ്, കാററുലച്ച വൃക്ഷങ്ങൾപോലെ നിലത്തുവീണു. ശ്രുതായുസ്സിന്റെ വധവും, അച്യുതായുസ്സിന്റെ അന്ത്യവും ഇവ രണ്ടും കടൽ വററിച്ചാലെന്നവിധം, ലോകർക്കൊക്കെ വലിയ അത്ഭുതമായി. അവർക്ക് തുണയായി വന്ന അഞ്ഞൂറു തേരും അശ്വങ്ങളടക്കം തകർത്തുകളഞ്ഞു. ഭാരതപ്പടയിൽ കയറി വീരന്മാരെ കൊന്നുവീഴ്ത്തിയതുകണ്ട് നിയതായുസ്സും, ദീർഘായുസ്സും കോപിച്ച് അടുത്തു. മരിച്ച മഹാരഥന്മാരുടെ പുത്രന്മാരായ അവർ പല ബാണങ്ങളും തൂകി അടുത്തു. ക്ഷണത്തിൽ അവരെ മൂർച്ചയേറിയ ശരങ്ങൾകൊണ്ട് പാർത്ഥൻ വലിയ ക്രോധത്തോടെ കാലപുരിയിലേക്കു കയററി. കൊമ്പൻ താമരക്കുളമെന്നപോലെ ഇപ്രകാരം സൈന്യത്തെ ഇളക്കിയപ്പോൾ ക്ഷത്രിയ പുംഗവന്മാരായ ആരുംതന്നെ പാർത്ഥനെ തടയുവാൻ ശക്തരായില്ല. ആനക്കൂട്ടത്തോടുകൂടി അംഗരാജ്യക്കാർ, ഗജശിക്ഷാവിചക്ഷണന്മാരായ പലരും പാണ്ഡവനെ വന്നുതടുത്തു. ദുര്യോധനൻ പറഞ്ഞുവിട്ടവരും, കുന്നുപോലെയുള്ള ആനകളുടെ കൂട്ടത്തോടുകൂടിയവരുമായ പ്രാച്യന്മാരും ദാക്ഷിണാത്യന്മാരും, കാലിംഗന്മാരുമായ രാജാക്കന്മാർ വന്നു. അവർ എത്തുമ്പോൾ ഉടനെ ഗാണ്ഡീവോത്ഥമായ ശരങ്ങൾകൊണ്ടു ഉഗ്രനായ പാർത്ഥൻ അവരുടെ തലകളും, കോപ്പുകൾ അണിഞ്ഞ കൈകളും മുറിച്ചു. മന്നിൽ പരക്കെ തലകളും, അംഗദമണിഞ്ഞ കൈകളും ചിന്നിപ്പരന്നു. കല്ലും, പാമ്പുകളും ചിന്നുന്നവിധം ഏററവും ശോഭിച്ചു. അമ്പേററ് അററ കൈകളും, അററ ശിരസ്സുകളും, വൃക്ഷത്തിൽനിന്ന് പക്ഷികൾ വീഴുന്നതുപോലെ വീഴുന്നതായിക്കണ്ടു. അമ്പേററ അസംഖ്യം ഗജങ്ങൾ ചോരയൊലിച്ച്, ചായില്യം അലിഞ്ഞൊഴുകുന്ന കുന്നുകൾപോലെ ശോഭിച്ചു. ആനപ്പുറത്തിരിക്കുന്നവരും, നാനാവികൃതരൂപികളുമായ അനേകം മ്ളേച്ഛന്മാർ പാർത്ഥന്റെ കൂർത്ത ശരങ്ങളേറ്റ് ചത്തുവീണു. നാനാ വേഷത്തിലും, നാനാ രൂപത്തിലും ഉള്ള യോദ്ധാക്കൾ, നാനാ ശസ്ത്രങ്ങൾ ഏററ് ചോരയിൽ ആറാടിക്കുഴഞ്ഞു. പാർത്ഥന്റെ ബാണമേററ് കുംഭികൾ ചോര കക്കി. മേലാളും കാലാളും ഒത്ത് അസംഖ്യം ഗജങ്ങൾ മെയ്മുറിഞ്ഞ് ചിന്നംവിളിച്ച് ചുററും വീണു. ചിലവ ചുററിത്തിരിഞ്ഞ് വീണു. പേടിച്ചു പായുന്ന ഗജങ്ങൾ സ്വജനങ്ങളെ ചവിട്ടിച്ചതച്ച് അനവധി പേർ ചത്തു. ഇടയ്ക്ക് ആയുധപാണികൾ ഇരിക്കുന്ന ഗജങ്ങളും 'രാക്ഷസമായി' അറിയുന്ന ഘോരദൃഷ്ടിയുള്ള ഗജങ്ങളും വിരണ്ടോടി; ശരങ്ങളേററ് നിലത്തുവീണു.

യവനന്മാരും, പാരസികന്മാരും ശകന്മാരും, ബാൽഹീകന്മാരും, ഗോയോനിജന്മാരും, മ്ളേച്ഛന്മാരും, കാലതുല്യപ്രഹാരികളായ ദാർവ്വാതികളും, സാരദന്മാരും, രഥപുണ്ഡ്രന്മാരും ഇങ്ങനെ അസംഖ്യം നൂറുനൂറായിരം കൂട്ടം എണ്ണപ്പെടാത്തവരും എല്ലാം പാർത്ഥനിൽ കൂർത്തുമൂർത്ത ശരങ്ങൾ തൂകി. മ്ളേച്ഛന്മാരും നാനാരണവിചക്ഷണന്മാരായ പലരും ശരങ്ങൾ തൂകി. അവരിലെല്ലാം പാർത്ഥൻ ശരങ്ങൾ വർഷിച്ചു. ആ ശരവൃഷ്ടി ഇയ്യാംപാററക്കൂട്ടംപോലെയായി. മുണ്ഡന്മാരും, അർദ്ധമുണ്ഡന്മാരും, ജടിലന്മാരും, സൂചീജലിലലാലസന്മാരുമായ മ്ളേച്ഛന്മാർ അവിടെ എത്തിയ ഉടനെതന്നെ ധനഞ്ജയൻ അസ്ത്രശക്തി കൊണ്ടു മുടിച്ചു. അസംഖ്യം ശരങ്ങൾ ഏററ് മലയിൽ, ഗുഹയിൽ വസിക്കുന്ന അവർ പേടിച്ച് ഓടിക്കളഞ്ഞു. ആനപ്പുറത്തും, കുതിരപ്പുറത്തും ഇരിക്കുന്ന മ്ളേച്ഛന്മാർ ശരങ്ങളേററു വീണപ്പോൾ വ്യാളം, കങ്കം, ചെന്നായ എന്നിവയുടെ കൂട്ടം അവരുടെ രക്തം ഇഷ്ടംപോലെ കുടിച്ചു. ആൾ, ആന, തേർ, കുതിര എന്നിവ പോരിൽ ഏററ് ഇണയായി വീണു. ശരവർഷമാകുന്ന പ്ളവത്തോടും, മുടിച്ചുപരന്നും രക്തത്തിരയടിച്ചുംകൊണ്ടുള്ള ഒരു ഭയങ്കരമായ പുഴ അവിടെ പ്രവഹിച്ചു. അററ വിരലുകളായ ചെറുമീനുകൾ ചേർന്ന് ഉഗ്രമായ ഒരു പ്രളയം സൃഷ്ടിച്ചു. ആനകൾക്ക് അപ്പുറമായി ചോര കെട്ടിനിന്നു. ആന, അശ്വം, രാജപുത്രന്മാർ ഇവരുടെ ദേഹങ്ങളിൽനിന്നു പ്രവഹിച്ച രക്തംകൊണ്ട്, വർഷക്കാലം ജലപ്രവാഹത്തിൽ എന്നവിധം കുന്നും കുഴിയും അറിയാത്തമട്ടിൽ പരന്ന് ഒഴുകി. ആ രക്തപ്രവാഹത്തിൽ ഭൂമിയുടെ പരപ്പ് കാണാതായി. നൂറായിരം കുതിരകളേയും, പതിനായിരം വീരന്മാരേയും മൃത്യുലോകത്തിൽ ധനഞ്ജയൻ എത്തിച്ചു. മുറയ്ക്ക് കോപ്പുകളണിഞ്ഞ് ആനകൾ അമ്പുകൊണ്ട് വജ്രം ഏററ മലപോലെ അസംഖ്യം ധരിത്രിയിൽ കിടക്കുന്നതായി കണ്ടു. ആന, തേർ, കുതിരക്കൂട്ടം ഇവയെ കൊന്ന് ധനഞ്ജയൻ, ഇരിങ്ങണക്കാട് ഉടയ്ക്കുന്ന മത്തഹസ്തിപോലെ കയറി. മരം, വള്ളിക്കുടിൽ, പുററ്, ഉണക്കപ്പുല്ല് ഇവ ചേർന്ന വനം കാറ്റേററ് എത്തുന്ന കാട്ടുതീ ചുട്ടെരിക്കുന്നതുപോലെ നിന്റെ പടയാകുന്ന കാടിനെ, കൃഷ്ണനാകുന്ന കാററിന്റെ സഹായത്താൽ, ശരമാകുന്ന അർച്ചിസ്സോടുകൂടി, പാണ്ഡവനാകുന്ന അഗ്നി ദഹിപ്പിച്ചു. മർത്ത്യരെയൊക്കെ വീഴ്ത്തി. ധനഞ്ജയൻ തേർത്തട്ട് ശൂന്യമാക്കി മന്നിൽ നിരത്തി. അർജ്ജുനൻ അനവരതം അസ്ത്രം വിട്ട് തുള്ളിക്കൊണ്ടു നിന്നു. അങ്ങനെ ധനഞ്ജയൻ ഭാരതപ്പടയിൽ കയറി. ശ്രുതായുസ്സ് എന്ന അംബഷ്ഠൻ അവനെ കേറുന്ന സമയത്ത് തടുത്തു. ഉടനെ അർജ്ജുനൻ കങ്കപത്രശരത്താൽ അവൻ കിണഞ്ഞ് എതിർക്കുമ്പോൾ അശ്വങ്ങളെ കൊന്നുവീഴ്ത്തി. വേറെ ശരം എയ്ത് അവന്റെ വില്ലു മുറിച്ചു. ഉടനെ അംബഷ്ഠൻ കോപത്താൽ കണ്ണുരുട്ടി ഗദയെടുത്തു. പാർത്ഥന്റെയും കൃഷ്ണന്റേയും നേരെ പാഞ്ഞുവന്നു. ഉടനെ ആ വീരൻ ഗദയെടുത്ത് അടിക്കുവാൻ ഓങ്ങി. തേർ തടഞ്ഞ് ഗദകൊണ്ട് മുകുന്ദനെ പ്രഹരിച്ചു. ഉടനെ അർജ്ജുനൻ ഗദയോടുകൂടിയ അവനെ പൊൻകെട്ടുള്ള ശരങ്ങൾകൊണ്ട് കാറ് അർക്കനെയെന്നവിധം പോരിൽ നല്ലപോലെ മൂടി. ആ മഹാത്മാവിന്റെ ഗദ പിന്നെ വേറെ ശരങ്ങൾകൊണ്ടു പൊടിയാക്കി. ജനങ്ങൾ എല്ലാം അത്ഭുതപ്പെട്ടു. അവൻ ആ ഗദ പോയപ്പോൾ വേറെ വലിയ ഒരു ഗദയെടുത്ത് പാർത്ഥനേയും, കൃഷ്ണനേയും മാറിമാറിയടിച്ചു.

ഉടനെ പാർത്ഥൻ ക്ഷുരപ്രംകൊണ്ട് ഗദയേന്തി ഓങ്ങുന്ന രണ്ടു കൈയും ഇന്ദ്രദ്ധ്വജം ഖണ്ഡിക്കുന്നതുപോലെ ഖണ്ഡിക്കുകയും അവന്റെ ശിരസ്സ് അമ്പെയ്ത് അറുക്കുകയും ചെയ്തു. അവൻ പാർത്തലത്തെ മുഴക്കുമാറ് ഭയങ്കരമായ ശബ്ദത്തോടെ ചത്തുവീണു. യന്ത്രം മാററിയഴിച്ചിട്ട ശക്രകേതുപോലെ അവൻ നിലത്ത് പതിച്ചു. ആ തേർക്കൂട്ടത്തിന്റെ ഇടയിൽ ആനപ്പട ചുഴന്നുനില്ക്കുന്ന പാർത്ഥൻ, കാർമേഘ പടലങ്ങൾ ചുററും ഉരുണ്ടുകൂടി അതിന്റെ മദ്ധ്യത്തിൽ വിളങ്ങുന്ന അർക്കനെപ്പോലെ പ്രശോഭിച്ചു."

**94. ദുര്യോധനകവചബന്ധം** – സഞ്ജയൻ പറഞ്ഞു: "അർജ്ജുനൻ ജയദ്രഥവധത്തിന്നായി പടയിൽ കയറിയപ്പോൾ, ദ്രോണന്റെ അണിയും, ഭോജന്റെ പടക്കെട്ടും മുടിഞ്ഞപ്പോൾ, സുദക്ഷിണൻ എന്ന കാംബോജരാജപുത്രൻ മരിച്ചപ്പോൾ, ശൂരനായ ശ്രുതായുധൻ സവ്യസാചിയാൽ കൊല്ലപ്പെട്ടപ്പോൾ, സൈന്യങ്ങളൊക്കെ ഉടഞ്ഞ് അങ്ങുമിങ്ങും പായുവാൻ തുടങ്ങിയപ്പോൾ, തന്റെ സൈന്യം ഭഗ്നമായതുകണ്ടു നിന്റെ പുത്രൻ

ക്ഷണത്തിൽ ഒററത്തേരുമായി ദ്രോണന്റെ സമീപത്തു ചെന്ന് ഇപ്രകാരം പറഞ്ഞു: 'ഈ മഹാസൈന്യവ്യൂഹം പിളർന്നു മർദ്ദിച്ച് ആ പുരുഷർഷഭൻ കയറിയിരിക്കുന്നു. ഇനി എന്തുവേണമെന്ന് ഭവാൻ ബുദ്ധികൊണ്ടു കണ്ടാലും. ഘോരലോകക്ഷയത്തിങ്കൽ അർജ്ജുനദ്ധ്വംസനത്തിന്നായി, ജയദ്രഥനെ ആ വീരപുരുഷൻ കൊല്ലാതിരിക്കത്തക്കവണ്ണം അങ്ങ് ചെയ്താലും, ശുഭം ഭവിക്കട്ടെ! ഞങ്ങൾക്ക് അങ്ങയല്ലാതെ മററ് ആശ്രയമൊന്നുമില്ല. കോപക്കാറ്റേററ് ഇളകുന്ന ഈ ധനഞ്ജയനാകുന്ന അഗ്നി, ഉണക്കക്കാടിനെ അഗ്നിയെന്നപോലെ എന്റെ പടയാകുന്ന കാടിനെ ചുട്ടുകളയുന്നു. പടഭേദിച്ച് കൗന്തേയൻ കടന്നപ്പോൾ ജയദ്രഥനെ രക്ഷിക്കുവാൻ നില്ക്കുന്നവർ വലിയ സംശയത്തിലായിരിക്കുന്നു. അല്ലയോ ബ്രഹ്മവിത്തമാ, നരേന്ദ്രന്മാർക്ക് ഒരുറപ്പുണ്ടായിരുന്നു, ദ്രോണനെ അതിക്രമിക്കുവാൻ ജീവനോടെ അർജ്ജുനന്നു കഴിയുകയില്ലെന്ന്. ഭവാൻ കാൺകെയല്ലേ പാർത്ഥൻ കടന്നുപോയത്? എന്റെ എല്ലാ സൈന്യങ്ങളും വിഷമത്തിലായി. ഇനി എന്റെ സൈന്യം ബാക്കിയുണ്ടാവുകയില്ല; തീർച്ചയാണ്. മഹാഭാഗാ! ഭവാൻ പാർത്ഥന്നു പ്രിയപ്പെട്ടവനാണെന്ന് എനിക്കറിയാം. കാര്യത്തിന്റെ ഗൗരവമോർക്കുമ്പോൾ എനിക്കു തല കറങ്ങുന്നു. അല്ലയോ ബ്രാഹ്മണാ! ഞാൻ ഭവാന് ദിവസവൃത്തിക്കു വേണ്ടതൊക്കെ തരുന്നുണ്ട്. യഥാശക്തി ഭവാനെ സന്തോഷിപ്പിക്കുന്നുമുണ്ട്. ഭവാൻ അതൊന്നും ഓർക്കുന്നില്ലല്ലോ? കൂറുള്ളവരായ ഞങ്ങളെ ഭവാൻ ചിന്തിക്കുന്നില്ല. ഭവാൻ ഞങ്ങൾക്ക് അപ്രിയമായ പാണ്ഡവപ്രീതിക്കു നില്ക്കുന്നു! ഞങ്ങളെ സേവിച്ചുംകൊണ്ടു ഞങ്ങൾക്ക് അപ്രിയം ഭവാൻ ചെയ്യുന്നു. അങ്ങ് ഇങ്ങനെ തേൻപുരട്ടിയ കത്തിപോലെയാണെന്നു ഞാൻ വിചാരിച്ചിരുന്നില്ല. 'ചോറിങ്ങും കൂറങ്ങു'മെന്ന നിലയാണ് ഭവാനിൽ കാണുന്നത്. അങ്ങ് പാർത്ഥനെ കൊല്ലുകയില്ലെന്നു മുമ്പേ ഞാൻ അറിഞ്ഞിരുന്നെങ്കിൽ സ്വഗൃഹത്തിലേക്കു പോകുന്ന ജയദ്രഥനെ ഞാൻ തടുക്കുകയില്ലായിരുന്നു. എന്റെ ബുദ്ധിമോശംകൊണ്ടു ഞാൻ നിന്നിൽ രക്ഷകൊതിച്ചു. ജയദ്രഥന്ന് ഒരു ആശ്വാസം നല്കി കാലന്നു കൊടുത്തു ഞാൻ. യമന്റെ ദംഷ്ട്രയിൽപ്പെട്ടുപോയ മർത്ത്യനും വിട്ടുപോരാം. പാർത്ഥന്റെ പാട്ടിൽപ്പെട്ട ജയദ്രഥൻ വിട്ടുപോരുകയില്ല. സൈന്ധവനെ രക്ഷപ്പെടുത്തുവാനുള്ള വഴി ഹേ ശോണാശ്വാ, ഭവാൻ ചെയ്താലും. എന്റെ ഈ വിഷമംബാധിച്ച വാക്കു കേട്ട് കോപിക്കരുതേ! ഭവാൻ സിന്ധുരാജനെ രക്ഷിച്ചാലും."

ദ്രോണൻ പറഞ്ഞു: "നിന്റെ വാക്കിൽ അസൂയ എനിക്ക് അശേഷവുമില്ല. ഞാൻ സത്യം പറയാം. രാജാവേ, ഭവാൻ എന്റെ വാക്കു കേൾക്കുക. കൃഷ്ണൻ സാരഥിപ്രവരനാണ്. വാജികളാണെങ്കിൽ വേഗമുള്ളവയാണ്. ചെറിയ പഴുതു കിട്ടിയാൽ അത് ഉപയോഗപ്പെടുത്തി അർജ്ജുനൻ പോകും. പാർത്ഥന്റെ ശരങ്ങൾ ഒരു വിളിപ്പാടകലെ കാണുന്നില്ലേ? വേഗം പോകുന്ന വഴിക്ക് അവ എല്ലാ ശരങ്ങളേയും പിന്നിടുന്നു. പണ്ടത്തെപ്പോലെയുള്ള ശരവേഗം ഇപ്പോൾ എനിക്കില്ല. ഞാൻ വൃദ്ധനായിപ്പോയി. പടത്തലയ്ക്കൽ അർജ്ജുനന്റെ പട വന്നേല്ക്കുന്നുണ്ട്. ധനുർദ്ധരന്മാരൊക്കെ കണ്ടുനില്ക്കെ യുധിഷ്ഠിരനെ എനിക്കു പിടിക്കണം. അങ്ങനെയാണല്ലോ രാജമദ്ധ്യത്തിൽവെച്ചു ഞാൻ ചെയ്ത ശപഥം. പാർത്ഥൻ കൈവിട്ടുപോയ സ്ഥിതിക്ക് ഞാൻ പടത്തലയ്ക്കൽ നില്ക്കാം. അതുകൊണ്ട് വ്യൂഹത്തിന്റെ മുഖം വിട്ട് ഞാൻ പാർത്ഥനുമായി പൊരുതുകയില്ല. തുല്യാഭിജന കർമ്മാവായി ഒററയ്ക്ക് എത്തുന്ന വൈരിയായി തുണക്കാരോടുകൂടി നീ പോയി ഏല്ക്കുക. പേടിക്കേണ്ട, നീ രാജാധിരാജനല്ലേ? എല്ലാററിന്റേയും നാഥനല്ലേ? നീ രാജാവാണ്, ശൂരനാണ്, പടുവാണ്. അതുകൊണ്ട് നീതന്നെ പോയി അർജ്ജുനനെ ജയിക്കുക! പാർത്ഥനുള്ളിടത്തെത്തുക!"

ദുര്യോധനൻ പറഞ്ഞു: "അല്ലയോ ഗുരോ, ഭവാനെ അതിക്രമിച്ചവനും, സർവ്വശസ്ത്രധരോത്തമനുമായ ധനഞ്ജയനെ തടുക്കുവാൻ ഞാൻ മതിയോ? വജ്രമേന്തിയ ശക്രനെപ്പോലും പോരിൽ വെല്ലുവാൻ കഴിയുന്ന ശത്രുജിത്തായ ഫൽഗുനനെ പോരിൽ വെല്ലുവാൻ അശക്യമാണ്. ഹാർദ്ദികൃനായ ഭോജനേയും, ദേവതുല്യനായ ഭവാനേയും, അസ്ത്രപ്രതാപത്താൽ തോല്പിച്ചവനും, ശ്രുതായുസ്സിനെ വീഴ്ത്തിയവനുമാണ് അവൻ. സുദക്ഷിണനേയും ശ്രുതായുധനേയും കൊന്നു. ശ്രുതായുസ്സ്, മ്ളേച്ഛപ്പട ഇവയൊക്കെ എവിടെ? സകലത്തിനേയും കൊന്നു നിരത്തിയവനാണ് ഫൽഗുനൻ. കത്തിക്കാളുന്ന അഗ്നിപോലെയുള്ള ആ പാണ്ഡവനെ, ദുർദ്ധർഷനായ ആ അസ്ത്രപടുവിനെ, എങ്ങനെ ഞാൻ തടുത്തേല്ക്കും? അവനുമായി പൊരുതുവാൻ ഞാൻ ശക്തനാണെങ്കിൽ പൊരുതാം. ഭവാന് ഞാൻ പരാധീനനും ദാസനുമാകാം, ഭവാൻ എന്റെ പേര് സംരക്ഷിച്ചാലും."

ദ്രോണൻ പറഞ്ഞു: "ഹേ കൗരവ്യാ, നിന്റെ മൊഴി സത്യമാണ്. ധനഞ്ജയൻ ദുരാധർഷനാണ്. അതുകൊണ്ടു നിനക്ക് അവനെ താങ്ങുവാൻ ആകുന്നവിധം ഞാൻ നിന്നെ ആക്കിത്തരാം. പാരിൽ എല്ലാ ധനുർദ്ധരന്മാരും അത്ഭുതം കണ്ടുകൊള്ളട്ടെ! കൃഷ്ണൻ കാൺകെ അർജ്ജുനൻ നിന്നാൽ തടുക്കപ്പെടുന്നത് ഞാൻ കാട്ടിത്തരാം. രാജാവേ, ഞാൻ നിനക്ക് ഇന്ന് കാഞ്ചനച്ചട്ട കെട്ടിത്തരാം. പരന്മാർ എയ്യുന്ന ശരങ്ങൾ നിന്നിൽ ഏല്ക്കാതിരിക്കത്തക്കവണ്ണം ഞാൻ ഒരു വിദ്യ കാട്ടിത്തരാം. നിന്നോട് ദേവാസുരന്മാരും, യക്ഷന്മാരും ഉരഗങ്ങളും, നിശാചരന്മാരും, മൂന്നു ലോകത്തിലുള്ളവരും, മനുഷ്യരും ഏകോപിച്ചു വന്ന് ഏററാലും ഭയപ്പെടേണ്ടതില്ല. കൃഷ്ണൻ മാത്രമല്ല, അർജ്ജുനനും, വേറെ ശസ്ത്രജ്ഞന്മാരും രണത്തിൽ നിന്റെ ചട്ടയിൽ ഇന്ന് അമ്പെയ്ത് ഏല്പിക്കുവാൻ ശക്തരല്ല. നീ ഈ പൊൻചട്ടയിട്ട് പോരിൽ കോപിച്ചെത്തുന്ന അർജ്ജുനനെ പെട്ടെന്ന് ചെന്നെതിർക്കുക. അപ്പോൾ അർജ്ജുനന്ന് നിന്നെ താങ്ങുവാൻ കഴിയുകയില്ല."

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ് വേഗത്തിൽ ആചമിച്ച് അതിഭാസുരമായും, അത്ഭുതകരമായുമുള്ള കവചം മന്ത്രം ജപിച്ച് യഥാവിധി കെട്ടി. അങ്ങയുടെ പുത്രനും അർജ്ജുനനും തമ്മിലുള്ള മഹായുദ്ധത്തിൽ ലോകർക്ക് വിസ്മയം ജനിപ്പിക്കുവാൻ ആ ബ്രാഹ്മണോത്തമൻ മഹത്തായ ഒരു വിദ്യയാണു കാണിച്ചത്.

ദ്രോണൻ പറഞ്ഞു: "നിനക്ക് വേദം സ്വസ്തി നല്കട്ടെ! ബ്രഹ്മാവും, ബ്രാഹ്മണേന്ദ്രന്മാരും, സർപ്പശ്രേഷ്ഠന്മാരും നിനക്കു സ്വസ്തി നല്കട്ടെ. യയാതി, നഹുഷൻ, ധുന്ധുമാരൻ, ഭഗീരഥൻ എല്ലാ രാജർഷിമാരും, ഭവാന് എങ്ങും സ്വസ്തിനല്കട്ടെ! ഏകപാദന്മാരും ബഹുപാദന്മാരും അപാദന്മാരും എപ്പോഴും മഹാരണത്തിൽ നിനക്ക് സ്വസ്തി നൽകട്ടെ. സ്വാഹയും, സ്വധയും, ശചിയും ഭവാന് സ്വസ്തി നല്കട്ടെ! അരുന്ധതിയും, ലക്ഷ്മിയും ഭവാനു സ്വസ്തിനല്കട്ടെ! അസിതനും, ദേവലനും, വിശ്വാമിത്രനും, അംഗിരസ്സും, വസിഷ്ഠനും, കശ്യപനും അങ്ങയ്ക്ക് സ്വസ്തിനല്കട്ടെ! ധാതാവും, വിധാതാവും, ലോകേശ്വരനും, ദിഗീശന്മാരും, ദിക്കുകളും ഷണ്മുഖനായ കാർത്തികേയനും അങ്ങയ്ക്ക് സ്വസ്തി നല്കട്ടെ! ദിഗ്ഗജങ്ങൾ നാലും, അപ്രകാരംതന്നെ ഭൂമിയും, ആകാശവും, ഗ്രഹങ്ങളും, ചോടെ ഭൂമിയെയൊക്കെ എടുക്കുന്നവനായ നാഗശ്രേഷ്ഠനും അങ്ങയ്ക്ക് ഏററവും സ്വസ്തിനല്കട്ടെ! ഹേ, ഗാന്ധാരേ, പണ്ട് യുദ്ധത്തിൽ ഊക്കിൽ വൃത്രാസുരൻ തോല്പിച്ച് ഉടലിലെല്ലാം മുറിവേററ ദേവകൾ തേജസ്സും ബലവും കെട്ട് ഇന്ദ്രനോടൊപ്പം ബ്രഹ്മാവിനെ ശരണംപ്രാപിച്ച് ഇപ്രകാരം പറഞ്ഞു."

ദേവകൾ പറഞ്ഞു: "അല്ലയോ ദേവസത്തമാ! വൃത്രൻ പീഡിപ്പിച്ച ദേവകൾക്ക് അല്ലയോ സുരശ്രേഷ്ഠാ! ഭവാൻ ഗതിയായി ഭവിച്ചാലും! ഞങ്ങളെ ഭയത്തിൽനിന്ന് രക്ഷിച്ചാലും! ചാരെ നില്ക്കുന്ന വിഷ്ണുവിനേയും, ഇന്ദ്രാദികളായ സുരന്മാരേയും നോക്കി ബ്രഹ്മാവ് പറഞ്ഞു: 'ഇന്ദ്രനോടും ബ്രാഹ്മണരോടും ചേർന്ന ദേവകൾ എനിക്ക് രക്ഷിക്കേണ്ടവരാണ്. വൃത്രനെ സൃഷ്ടിച്ചത് ത്വഷ്ടാവിന്റെ ദുർദ്ധരശക്തിയാണ്. ത്വഷ്ടാവ് അയുതംവർഷം വലിയ തപസ്സുചെയ്തതിന്നുശേഷം മഹേശ്വരന്റെ അഭിപ്രായപ്രകാരമാണ് വൃത്രനെ സൃഷ്ടിച്ചത്. അവന്റെ

കൃപകൊണ്ട് വൃത്രനെ വധിക്കുവാൻ കഴിയും. ഉടനെ ശങ്കരന്റെ സമീപത്തു പോവുക. ദക്ഷന്റെ യജ്ഞം നശിപ്പിച്ച ശിവൻ തപോമൂർത്തിയായി അവിടെ സ്ഥിതിചെയ്യുന്നു. പഠിച്ചറിവുള്ളവനും, പിനാകിയും, ഭഗദൃഷ്ടിയുമായ ഭഗവാൻ, സർവ്വഭൂതേശ്വരൻ അവിടെ തപസ്സുചെയ്യുന്നുണ്ട്.'

ബ്രഹ്മാവ് അവരോടുകൂടി മന്ദരാദ്രിയിൽപ്പോയി സൂര്യകോടി പ്രകാശനായ ശിവനെ കണ്ടു.

ശിവൻ പറഞ്ഞു: "ദേവന്മാരേ, നിങ്ങൾക്കു സ്വാഗതം. നിങ്ങൾ വന്ന കാര്യമെന്തെന്ന് പറഞ്ഞാലും! എന്നെ വന്നുകണ്ടത് ഒരിക്കലും വെറുതെയാവുകയില്ല. നിങ്ങളുടെ ആഗ്രഹം സാധിക്കും."

ഇപ്രകാരം ശങ്കരൻ പറഞ്ഞപ്പോൾ ഒന്നിച്ച് ദേവന്മാരെല്ലാവരും പറഞ്ഞു: 'വൃത്രൻ ഞങ്ങളുടെ തേജസ്സു നശിപ്പിച്ചു. ദേവന്മാർക്ക് ഭവാനല്ലാതെ വേറെ ഗതിയില്ല. പ്രഹരമേററ് ഉടഞ്ഞ ഞങ്ങളുടെ ദേഹത്തിലേക്കു നോക്കൂ! മഹേശ്വരാ! ഭവാനെ ഞങ്ങൾ ശരണംപ്രാപിക്കുന്നു.'

മഹേശ്വരൻ പറഞ്ഞു: "ദേവകളേ, ഞാൻ നിങ്ങളുടെ എല്ലാ ദുഃഖവും അറിയുന്നു. ഈ കൃത്യ ഉല്ക്കടയാണ്. അകൃതാത്മാക്കൾക്ക് ഇവൾ അവാര്യയാണ്. ത്വഷ്ടാവിന്റെ തേജസ്സിൽനിന്ന് ഉത്ഭവിച്ചവളാണ്. വാനവർക്ക് അവശ്യംവേണ്ട സഹായം ഞാൻ ചെയ്യണം. എന്റെ മെയ്യിൽനിന്ന് ഉത്ഭവിച്ച ഈ ചട്ട കൈക്കൊണ്ടാലും വാസവാ! മനസ്സുകൊണ്ട് ഈ മന്ത്രം ജപിച്ച് ഇതു ധരിച്ചാലും."

ദ്രോണൻ പറഞ്ഞു: "എന്നു പറഞ്ഞ് വരദനായ ദേവൻ ചട്ടയും മന്ത്രവും നല്കി. ഇന്ദ്രൻ ആ ചട്ടയിട്ട് വൃത്രന്റെ പടയിൽക്കയറി. നാനാമട്ടിലുള്ള ശസ്ത്രജാലങ്ങൾ വൻപോരിൽ ഏറ്റു. എങ്കിലും അവന്റെ ചട്ടയുടെ കെട്ടുപൊട്ടിക്കുവാൻ പറ്റിയില്ല. പിന്നെ തനിയെ ദേവനായകൻ വൃത്രനെ കൊന്നു. ആ മന്ത്രച്ചട്ട അവൻ പിന്നെ അംഗിരസ്സിന്നു നല്കി. അംഗിരസ്സ് മന്ത്രവിത്തായ തന്റെ പുത്രനായ ബൃഹസ്പതിക്ക് (വ്യാഴത്തിന്) നല്കി. ബൃഹസ്പതി അത് ധീമാനായ അഗ്നിവേശ്യന്നു നല്കി. അഗ്നിവേശൻ ആ ചട്ട എനിക്കു തന്നു. ഞാൻ അത് ഇതാ മന്ത്രത്തോടുകൂടി നിന്റെ ദേഹരക്ഷയ്ക്കുവേണ്ടി നിനക്കു കെട്ടിത്തരുന്നു!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം മഹാദ്യുതിയായ ദ്രോണൻ നിന്റെ പുത്രനോടു പറഞ്ഞു. പിന്നെയും ആചാര്യശ്രേഷ്ഠൻ ഇപ്രകാരം പറഞ്ഞു: 'രാജാവേ, ഞാൻ ഈ ചട്ട ബ്രഹ്മസൂത്രത്താൽ കെട്ടാം. ഹിരണ്യഗർഭൻ അപ്രകാരമാണ് വിഷ്ണുവിനെ ചട്ടകെട്ടിച്ചത്. താരകാസുരനുമായുള്ള യുദ്ധത്തിൽ എപ്രകാരമാണോ ബ്രഹ്മാവ് കെട്ടിയത്, ശക്രൻ ഈ ദിവ്യകവചം എങ്ങനെ കെട്ടിയോ, അങ്ങനെ ഞാൻ അത് നിനക്കു കെട്ടിത്തരാം."

അപ്രകാരം മന്ത്രത്താൽ വിധിപ്രകാരം രാജാവിനെ ചട്ട കെട്ടിച്ചു. വലിയ യുദ്ധത്തിന്നായി രാജാവിനെ ദ്രോണൻ വിട്ടു. മഹാനായ ആചാര്യനാൽ കവചം ബന്ധിക്കപ്പെട്ട സുയോധനൻ ത്രിഗർത്തയോധന്മാരുടെ ആയിരം രഥങ്ങളും, വീര്യമേറിയ ആയിരം ആനകളും, നിയുതം അശ്വങ്ങളും, മറ്റു തേരാളിവീരന്മാരും, ഒത്തുചേർന്ന് പാർത്ഥന്റെ തേരിന്നുനേരെ നാനാവാദ്യഘോഷങ്ങളോടുംകൂടി വൈരോചനിയെപ്പോലെ ചെന്നു. അപ്പോൾ ഭവാന്റെ പടയിൽ പുതിയ ചൈതന്യവും, ഘോഷവും വളർന്നു. അഗാധമായ വൻകടലിന്നു തുല്യമായ ആ കൗരവപ്പടയുടെ നീക്കം കണ്ട് നിന്റെ പടയിൽ ഉത്സാഹത്തിന്റെ ഘോഷം ഇരമ്പി."

**95. സങ്കുലയുദ്ധം –** സഞ്ജയൻ പറഞ്ഞു: "കൃഷ്ണാർജ്ജുനന്മാർ പടയിൽ കടന്ന സമയത്ത് നരവരനായ ദുര്യോധനൻ പിന്തുടർന്നു. ആ സമയത്ത് ശക്തിയോടെ പാണ്ഡവന്മാരും, പാഞ്ചാലന്മാരും ദ്രോണനോടേററു. പിന്നെ ശക്തിയായ യുദ്ധം നടന്നു. രോമാഞ്ചമഞ്ചുന്ന ബഹളമായ ക്രൂരയുദ്ധം നടന്നു. കുരുക്കളുടേയും പാണ്ഡവരുടേയും വ്യൂഹാഗ്രത്തിൽ നടന്ന യുദ്ധം ഭയങ്കരമായിരുന്നു. ഇത്തരം ഒരു യുദ്ധം ഞങ്ങൾ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. ഉച്ചസമയത്ത് ഉയർന്ന ആ യുദ്ധം അതിഭയങ്കരമായിരുന്നു. ധൃഷ്ടദ്യുമ്നാദ്യന്മാരായ പാർത്ഥന്മാർ പടകൂട്ടി എല്ലാവരും ദ്രോണസൈന്യത്തിൽ ശരവൃഷ്ടികൾ വർഷിച്ചു. ശത്രഭൃൽപ്രവരനായ ദ്രോണാചാര്യന്റെ മുമ്പിലായി ഞങ്ങളും പാർഷതൻ മുതലായവരിൽ അമ്പുകൾ വർഷിച്ചു വർഷത്തിൽ മിശ്രമായ കാറ്റേറ്റ കടുങ്കാറുകൾപോലെ തേരുകളണിഞ്ഞ സേനാഗ്രങ്ങൾ രണ്ടും ശോഭിച്ചു. ഇടഞ്ഞേറ്റ രണ്ടു സേനകളും ഉടനെ ശക്തിയായി പോരാടി. മഴക്കാലത്ത് ജലങ്ങൾ നിറഞ്ഞ ഗംഗായമുനകൾപോലെ തമ്മിൽ ഏറ്റുമുട്ടി. ശസ്ത്രങ്ങളാകുന്ന കിഴക്കൻകാറ്റും, ആന, തേർ, തുരഗം എന്നിവയോടും, ഗദകളാകുന്ന മിന്നൽപ്പിണരുകളോടും, കടുത്ത പടയാകുന്ന കൊടുങ്കാറ്റോടും, ഭാരദ്വാജക്കാറ്റടിച്ച് ശരശക്തി ചൊരിഞ്ഞ് പാണ്ഡുസൈന്യോല്ക്കടാഗ്നിയിൽ വർഷിച്ചു. മഴക്കാലത്ത് ഏല്ക്കുന്ന ഉഗ്രമായ കൊടുങ്കാറ്റിനാൽ എന്നപോലെ ദ്രോണൻ പാണ്ഡവസൈന്യങ്ങളെ ഇളക്കിമറിച്ചു. അവർ എല്ലാവരും ഉത്സാഹത്തോടെ ദ്രോണനോടേറ്റു. ചിറക്കെട്ടു പിളർക്കുവാൻ ഒഴുക്കിന്റെ കുത്ത് ശ്രമിക്കുന്നതുപോലെ അവർ ശ്രമിച്ചു. ചൊടിച്ചുവന്ന കേകയപാഞ്ചാലന്മാരെ മലവെള്ളച്ചാട്ടത്തെയെന്നപോലെ ദ്രോണൻ തടുത്തു നിർത്തി. അപ്പോൾ മറ്റു മന്നവന്മാരും അങ്ങുമിങ്ങും തിരിഞ്ഞ് പോരിൽ ഊക്കുള്ള പാഞ്ചാലന്മാരെ തടുത്തുനിർത്തി. നരവ്യാഘ്രനായ പാർഷതൻ ആ പാണ്ഡവന്മാരോടുകൂടി ആ പടക്കെട്ടു പിളർക്കുവാൻ ദ്രോണനെ എയ്തു. ദ്രോണൻ എപ്രകാരം പാർഷതനിൽ ശരവർഷം വർഷിക്കുന്നുവോ, അപ്രകാരം പാർഷതനും ദ്രോണനിൽ ശരവർഷം ചൊരിഞ്ഞു. വാളാകുന്ന കിഴക്കൻകാറ്റും, വേൽ, ഋഷ്ടി, കത്തി, ഞാൺ എന്നിവയാകുന്ന മിന്നലും, വില്ലിന്റെ നാദമാകുന്ന ഇടിയോടുംകൂടി ധൃഷ്ടദ്യുമ്നനാകുന്ന മഹാമേഘം, ശരധാരയാകുന്ന ശിലാവർഷം സകലദിക്കിലും വർഷിച്ച് തേർ, അശ്വനിര എന്നിവയെ കൊന്ന് പടയെ മുക്കി. ദ്രോണൻ ഏതേതുദിക്കിൽ പാണ്ഡവന്റെ തേർക്കൂട്ടത്തോട് എതിർത്തുവോ, അതാതിടത്തു ശരങ്ങൾ തൂകി പാർഷതൻ ദ്രോണനെ മാററി.

ദ്രോണൻ ഇപ്രകാരം കിണഞ്ഞേല്ക്കുന്ന സമയത്ത് ധൃഷ്ടദ്യുമ്നൻ കയറുന്ന സ്ഥലത്ത് സൈന്യം മൂന്നായിപ്പിളർന്നുപോയി. ചിലർ ഭോജനോടു ചേർന്നു; ചിലർ ജലസന്ധനോടു ചേർന്നു; ചിലർ ദ്രോണനോടും ചേർന്നു. പാണ്ഡവന്മാർ നിന്റെ സൈന്യം മുടിക്കുമ്പോൾ മൂന്നു വശത്തേക്കായി പട നീങ്ങിപ്പിളർന്നു. ഉടനേ ദ്രോണർ പടകൂട്ടിച്ചേർത്തു. അപ്പോൾ ത്തന്നെ ധൃഷ്ടദ്യുമ്നൻ പട പിളർന്നു. മൂന്നു പാട്ടിൽ പിളർന്ന ധാർത്തരാഷ്ട്രന്മാരെ പാണ്ഡുസൃഞ്ജയന്മാർ കൊന്നുമുടിച്ചു. ഗോപാലന്മാരുടെ പശുക്കളെ കാട്ടിൽ ചെന്നായ്ക്കളെന്നപോലെ മുടിച്ചു. ധൃഷ്ടദ്യുമ്നൻ മയക്കുന്ന യോധന്മാരെ കാലനും വന്നു തിന്നു. ഇപ്രകാരം ബഹളമായ പോരിൽ ജനങ്ങൾ ആർത്തു. ക്ഷാമവും, രോഗവും, കള്ളന്മാരുംകൂടി കൊള്ളരുതാത്ത രാജാവിന്റെ നാട് ദ്രവിപ്പിക്കുന്ന മാതിരി പാണ്ഡവന്മാർ നിൻെറ പടയെ തകർത്തു. വെയിൽ തട്ടുന്ന ചട്ടകളിലും ശസ്ത്രങ്ങളിലും സൈന്യത്തിന്റെ പൊടി കനത്തിൽ പറക്കുകയാൽ കണ്ണു ചെല്ലാതെയായി.

മൂന്നായിപ്പിരിഞ്ഞ സൈന്യത്തെ പാണ്ഡവന്മാർ മുടിക്കുവാൻ തുടങ്ങിയപ്പോൾ അമർഷിയായ ദ്രോണൻ അമ്പെയ്ത് പാഞ്ചാലവീരന്മാരെ കൊന്നു. പടയുടച്ചും അമ്പെയ്തു മുടിച്ചും ദ്രോണൻ ഏല്ക്കുവാൻ തുടങ്ങിയപ്പോൾ കത്തുന്ന കാലാഗ്നിപോലെയായി ദ്രോണന്റെ രൂപം. കാലാൾ, തേർ, ആന, അശ്വം എന്നിവയെല്ലാം ഒററ ശരമെയ്ത് യുദ്ധത്തിൽ പാർത്ഥൻ പിളർന്നു. പാണ്ഡവന്മാർക്കുള്ള സൈന്യത്തിൽ ദ്രോണൻ എയ്യുന്ന ബാണങ്ങൾ പോരിൽ ഏല്ക്കാത്തവൻ ഇല്ലതന്നെ! വെയിൽ കൊണ്ടും ദ്രോണൻ എയ്യുന്ന ശരങ്ങൾകൊണ്ടും തപിച്ച് പാണ്ഡവപ്പട അങ്ങുമിങ്ങും ഉഴന്നുപോയി. അപ്രകാരംതന്നെയായി പാർഷതൻ പായിക്കുന്ന നിന്റെ സൈന്യത്തിന്റെ നില.

എല്ലായിടത്തും തീപ്പിടിച്ച ഉണക്കക്കാടുപോലെയായി. ദ്രോണ പാർഷതവീരന്മാരുടെ ബാണങ്ങളേററ് സൈന്യങ്ങൾ ചാകുവാൻ തുടങ്ങിയപ്പോൾ പ്രാണൻ കളഞ്ഞും ശക്തിപോലെ അങ്ങുമിങ്ങും ഭടന്മാർ രണ്ടിടത്തും പൊരുതി. നിന്റെ കൂട്ടരിലും ശത്രുക്കളിലും പോരുവിട്ട് പേടിച്ചോടുന്നവർ ആരുമുണ്ടായില്ല. ഉടനെ കൗന്തേയനായ ഭീമനെ സോദരന്മാർ പോയി വളഞ്ഞു. വിവിംശതി, ചിത്രസേനൻ, വികർണ്ണൻ എന്നിവരും വിന്ദാനുവിന്ദരായ അവന്ത്യന്മാരും, വീര്യവാനായ ക്ഷേമധൂർത്തിയും നിന്റെ മൂന്നു മക്കൾക്കും പിന്തുണയായ ഈ മൂന്നുപേരുംചേർന്നു വളഞ്ഞു. തേജസ്വിയായ ബാൽഹീകരാജൻ മഹാരഥനായ കുലപുത്രൻ, സൈന്യാമാത്യന്മാരോടുകൂടി ദ്രൗപദേയന്മാരെ തടുത്തു. ശൈബ്യൻ, ഗോവാസനൻ, ആയിരം ഭടന്മാരോടുകൂടി അഭിഭൂവിന്റെ പുത്രനെ തടുത്തു. ജ്വലിക്കുന്ന അഗ്നിപോലെ ശോഭിക്കുന്ന ധർമ്മപുത്രനെ മദ്രകരാജാവായ ശല്യൻ രോധിച്ചു. ദുശ്ശാസനൻ തന്റെ പടയെ കൂട്ടിനിർത്തി. അവൻ ചൊടിച്ച് വീരനായ സാത്യകിയോടു ചെന്നേററു. സ്വന്തം പടയുമായി ഞാനും സന്നദ്ധനായി ചട്ടയിട്ട് നാനൂറു ധനുർദ്ധരന്മാരോടുകൂടി ചേകിതാനനെ തടുത്തു. പടയോടുകൂടി ശകുനി മാദ്രികുമാരനെ നിർത്തി. വില്ലും വാളുമായി എഴുനൂറ് ഗാന്ധാരന്മാരുമായി വിന്ദാനുവിന്ദന്മാരായ അവന്ത്യന്മാർ, മാത്സ്യനായ വിരാടനെ എയ്തു. പ്രാണൻ കളഞ്ഞും മിത്രരക്ഷയ്ക്കുവേണ്ടി ഉയർന്ന ധനുർദ്ധരന്മാരാണവർ. തടുത്തേല്ക്കുന്ന തോൽ വിട്ട ശിഖണ്ഡിയെ എതിരേറ്റ് ബാൽഹീകൻ, വിക്രമിക്കുന്ന അവനെ നിർത്തി. ക്രൂരപ്രഭദ്രകരോടുകൂടിയ ധൃഷ്ടദ്യുമ്നൻ സൗവീരന്മാരോടൊത്ത് ക്രുദ്ധമൂർത്തിയായ അവന്ത്യനോടെതിർത്തു.

ക്രൂരകർമ്മംചെയ്യുന്ന ശൂരരക്ഷസ്സാകുന്ന ഹൈഡംബവീരനെ ചൊടിച്ച് പോരിന്നെത്തുന്ന സമയത്ത് അലായുധൻ ചെന്ന് തടുത്തു. മഹാരഥനായ കുന്തിഭോജൻ അലംബുഷരാക്ഷസനെ, ആ ക്രുദ്ധമൂർത്തിയെ, മഹാസൈന്യത്തോടുകൂടി ചെന്ന് തടുത്തു. നിന്റെ കൂട്ടരും പാണ്ഡവന്മാരും തമ്മിൽ ഇങ്ങനെ ദ്വന്ദ്വശതങ്ങൾ പോരാടി. എല്ലാ സൈന്യത്തിന്നും പിന്നിലായി സൈന്ധവൻ നിന്നു. അവനെ രക്ഷിക്കുവാൻ കൃപൻ മുതലായ മഹാരഥന്മാരും നിന്നു. ചക്രം കാക്കുവാനായി ആ സൈന്ധവന്ന് രണ്ടുപേർ തുണയായും നിന്നു. അവർ രണ്ടുപേർ ദ്രൗണിയും കർണ്ണനുമായിരുന്നു. വലത്തുഭാഗത്ത് ദ്രൗണിയും, ഇടത്തുഭാഗത്ത് കർണ്ണനും. പിൻപുറത്ത് സൗമദത്തി തുടങ്ങിയവരും കാത്തുനിന്നു. വൃഷസേനനും, കൃപനും, ശലനും, ശല്യനും ഇവരൊക്കെ നീതിമാന്മാരായ ധനുർദ്ധരന്മാരും, രണകോവിദന്മാരുമാണ്. ഇപ്രകാരം സൈന്ധവന്നുവേണ്ട രക്ഷ നോക്കിനിന്ന് യുദ്ധംനടത്തി."

**96. ദ്വന്ദ്വയുദ്ധം** – സഞ്ജയൻ പറഞ്ഞു: "രാജാവേ, ആശ്ചര്യകരമായ വിധത്തിൽ കുരുക്കളും പാണ്ഡവന്മാരും തമ്മിലുണ്ടായ യുദ്ധം ഞാൻ പറയാം. പടത്തലയ്ക്കൽ നില്ക്കുന്ന ദ്രോണനോട് ഏറ്റ് പാണ്ഡവന്മാർ പോരാട്ടം നടത്തി. ദ്രോണന്റെ പട പിളർക്കുവാൻ കിണഞ്ഞു പരിശ്രമിച്ചു. ഭടന്മാരോടുകൂടി വ്യൂഹം കാക്കുന്ന ദ്രോണനും അപ്രകാരം തന്നെ കീർത്തിയെ കാംക്ഷിച്ച് പാർത്ഥന്മാരുമായി പൊരുതി. വിന്ദാനുവിന്ദന്മാരായ അവന്ത്യന്മാർ പത്തുശരങ്ങൾ വിരാടനെ ചൊടിച്ച് എയ്തു. നിന്റെ പുത്രന്റെ ഹിതകാംക്ഷികളാണ് അവർ. മഹാരാജാവേ, വിരാടനും പോരിൽ ആ രണ്ടുപേരേയും അവർ വിക്രമിക്കുമ്പോൾ കൂട്ടരോടുകൂടി എയ്തു. അവർ തമ്മിൽ അത്യുഗ്രമായി രക്തമൊഴുകുന്ന രണമുണ്ടായി. രണ്ടു മത്തദ്വീപങ്ങളോട് ഒരു സിംഹം കാട്ടിൽവെച്ചെന്നവിധം ഭയങ്കരമായി ആക്രമിച്ചു. പോരിൽ ബാൽഹീകൻ ഏല്ക്കുന്ന സമയത്ത് മഹാബലനായ യാജ്ഞസേനി, വീരൻ മർമ്മം പിളർക്കുന്ന തീക്ഷ്ണബാണങ്ങൾ തൂകി. പൊന്നുകെട്ടിയതും, മൂർച്ചകൂട്ടിയതുമായ ഒമ്പതു ശരങ്ങളാൽ ആ ക്രുദ്ധനായ ബാൽഹീകൻ യാജ്ഞസേനിയെ എയ്തു. അമ്പും, വേലും കലർന്ന ആ യുദ്ധം വളരെ ഘോരമായി. ഭീരുക്കൾ ഭയപ്പെടുകയും, ശൂരന്മാർ അഭിനന്ദിക്കുകയും ചെയ്തു. അവൻ തൂകുന്ന ശരംകൊണ്ട് ആകാശവും ദിക്കുമൊക്കെ മൂടിപ്പോയി. പിന്നെ ഒന്നും അറിയാത്തവിധത്തിലായി. പോരിൽ ഗോവാസനനായ ശൈബ്യൻ രഥിയായ കാശ്യപുത്രനെ സൈന്യത്തോടൊപ്പം എതിർ ഗജത്തോടു ഗജം എന്നപോലെ ചെന്ന് ഏററു. ബാൽഹീകരാജാവ് തേരാളിയായ ദ്രൗപദേയനോടു കോപിച്ചു. അഞ്ചിന്ദ്രിയങ്ങളോട് മനസ്സ് എന്നപോലെ എതിർത്ത് പ്രശോഭിച്ചു. ദേഹി ദേഹത്തിൽ ഇന്ദ്രിയാർത്ഥങ്ങൾ എന്നപോലെ ശരൗഘങ്ങൾ തൂകി അവർ അവനെ പീഡിപ്പിച്ചു. വാർഷ്ണേയനായ സാത്യകിയെ നിന്റെ പുത്രനായ ദുശ്ശാസനൻ, രണത്തിൽ മൂർച്ചകൂട്ടിയ ഒമ്പതു ശരങ്ങൾ എയ്തു. വില്ല് ഏന്തിയ ആ മഹാധനുർദ്ധരനായ ബലവാൻ ഊക്കിൽ എയ്തപ്പോൾ സത്യവിക്രമനായ ശൈനേയൻ അല്പം മയങ്ങി. അല്പം ആശ്വസിച്ച് വാർഷ്ണേയൻ രഥിയായ നിന്റെ പുത്രനെ കങ്കപത്രമുള്ള പത്തു ശരങ്ങൾ എയ്തു. അന്യോന്യം എയ്ത്, അന്യോന്യം അമ്പേറ്റ്, ആർത്തികലർന്ന അവർ പൂത്തുനില്ക്കുന്ന മുരുക്കുപോലെ ശോഭിച്ചു.

കുന്തിഭോജന്റെ ശരമേറ്റ് അലംബുഷൻ ക്രോധിച്ച് പൂത്തുനില്ക്കുന്ന മുരുക്കുപോലെ ശോഭിച്ചു. പിന്നെ കുന്തിഭോജനേയും വളരെ ശരങ്ങൾ തൂകി ആ രാക്ഷസൻ പടത്തലയ്ക്കൽ ഘോരമായി ഉച്ചത്തിൽ അലറി. പരസ്പരം പോരിലേറ്റു പൊരുതുന്ന ആ ശൂരന്മാരെ, പണ്ട് ഇന്ദ്രജംഭന്മാരെപ്പോലെ സൈന്യങ്ങൾ നോക്കി അത്ഭുതപ്പെട്ടു. പോരിൽക്കയറുന്ന വൈരകൃത്തായ സൗബലനെ ചൊടിച്ച് മാദ്രീപുത്രന്മാർ അമ്പെയ്ത് കുഴക്കിലാക്കി. രാജാവേ, ജനസംക്ഷയമായവിധം ബഹളമായ പോരാട്ടം നടന്നു. ഭവാൻ നിർമ്മിച്ചതും കർണ്ണൻ വളർത്തിയതും നിന്റെ മക്കൾ കാത്തുരക്ഷിച്ചതുമായ 'ക്രോധവിത്തായ ഹുതാശനൻ' ഈ ലോകം മുഴുവനും ദഹിപ്പിക്കുവാൻ ഉയരുകയാണ്. പാണ്ഡവന്മാരുടെ ശരങ്ങൾ ഏറ്റ് ശകുനി പിൻവാങ്ങി. താൻ എന്തുചെയ്യണമെന്ന് അറിയാതെ ശകുനി അമ്പരന്നു. ഒഴിച്ചുപോകുന്ന അവനെക്കണ്ട് മഹാരഥന്മാരായ മാദ്രേയന്മാർ മേഘങ്ങൾ വൃഷ്ടിപോലെ ശരജാലങ്ങൾ വർഷിച്ചു. മൂർച്ചകൂട്ടിയ ശരങ്ങൾ ധാരാളം ഏററ് അവശനായി ഓടുന്ന അശ്വങ്ങളാൽ സൗബലൻ ദ്രോണപ്പടയിൽ ചെന്നു. പോരിൽ ചൊടിച്ചുകയറുന്ന അലായുധനിശാടനുമായി ഇടത്തരം ശക്തിയെടുത്ത് ഘടോൽക്കചൻ അടുത്തു. അവർ ചെയ്യുന്ന യുദ്ധം വളരെ വിചിത്രമായി. പണ്ട് രാമരാവണയുദ്ധം ഉണ്ടായതുപോലെ അത്ര വിചിത്രമായിരുന്നു ആ യുദ്ധം. ധർമ്മപുത്രരാജാവ് മദ്രരാജാവിനെ അഞ്ഞൂറു ശരങ്ങൾ എയ്തു; പിന്നെ ഏഴു ശരങ്ങളും എയ്തു. അവർ തമ്മിയുള്ള യുദ്ധം ആശ്ചര്യമായി; പണ്ട് ശംബരനും ശക്രനും തമ്മിൽ ഉണ്ടായതുപോലെ വിചിത്രമായി. നിന്റെ പുത്രന്മാരായ വിവിംശതി, ചിത്രസേനൻ, വികർണ്ണൻ എന്നിവർ പെരുമ്പടയോടുകൂടി ഭീമസേനനുമായി പൊരുതി."

**97. ദ്രോണധൃഷ്ടദ്യുമ്നയുദ്ധം** – സഞ്ജയൻ പറഞ്ഞു: "രോമാഞ്ചമഞ്ചുമാറ് ആ യുദ്ധം അത്തരത്തിൽ നടന്നുകൊണ്ടിരിക്കെ മൂന്നു പന്തിയായ കൗരവന്മാരോട് പാണ്ഡവന്മാർ എതിർത്തു. പടയോടുകൂടി യുധിഷ്ഠിരൻ കൃതവർമ്മാവിനോടേറ്റ് അംശുതൂകുന്ന അർക്കനെപ്പോലെ ശരവർഷം ചൊരിഞ്ഞു. മഹാരാജാവേ, ധൃഷ്ടദ്യുമ്നൻ പോരിൽ ദ്രോണനോടേറ്റു. ധന്വികളെല്ലാം നടുങ്ങുമാറ് പിന്നെ യുദ്ധം നടന്നു. കുരുക്കളും പാണ്ഡവരും പരസ്പരം ചൊടിച്ച് ഏറ്റു. അപ്രകാരം ഭയങ്കരമായ നാശം തുടർന്നപ്പോൾ സൈന്യമൊക്കെ ദ്വന്ദ്വമായി, പേടിവിട്ട്, യുദ്ധംചെയ്തു. ബലിയായ പാഞ്ചാലസുതനുമായി ബലവാനായ ദ്രോണപുത്രനേറ്റു. കൂട്ടംകൂട്ടമായി അമ്പെയ്തത് ഒരത്ഭുതമായി. ദ്രോണൻ ശരങ്ങളെക്കൊണ്ട് പാഞ്ചാല്യവീരന്മാരുടെ അസംഖ്യം തലകൾ താമരപ്പൂക്കൾ അറുത്തുവീഴ്ത്തുന്നവിധം അറുത്തുവീഴ്ത്തി. സൈന്യത്തിൽ ചുറ്റുന്ന വീരന്മാരുടെ വസ്ത്രാഭരണശസ്ത്രങ്ങൾ, കൊടികൾ, ആയുധങ്ങൾ എന്നിവയെല്ലാം ചിന്നിച്ചിതറി. പൊന്നിൻചട്ടയുമായി ചോരവാർന്ന് ചാടി മിന്നൽചേർന്ന കാർമേഘംപോലെ മിന്നിത്തിങ്ങി വിളങ്ങി.

ആന, ആൾ, അശ്വനിരകൾ എന്നിവ ശരങ്ങളെയ്ത് സാലപ്രാംശുക്കളായ മഹാരഥന്മാർ കൊന്നുവീഴ്ത്തി. വാളും പരിചയും, വില്ലും, തലയും, കവചങ്ങളും ശൂരന്മാരുടെ ആഹവത്തിൽ ചിന്നിക്കണ്ടു. അസംഖ്യം കബന്ധങ്ങൾ (തലയില്ലാത്ത ഉടലുകൾ) എഴുന്നേറ്റുനിന്ന് ആ പെരുംബഹളമായ പോരിൽ ഭയജനകമായ വിധം കണ്ടു. കഴുകൻ, കങ്കം, വളം, കാക്ക, പരുന്ത്, കുറുക്കൻ മുതലായ പല മാംസഭോജികളായ ജീവികൾ ധാരാളമായി അവിടെ കൂടിയതായിക്കണ്ടു. രാക്ഷസന്മാർ മാംസം തിന്നുകയും, ചോരകുടിക്കുകയും, കേശങ്ങളും മജ്ജകളും പിരിച്ചെടുക്കുകയും ചെയ്യുന്നതായി കണ്ടു. ആന, ആൾ, കുതിര ഇവയുടെ ദേഹങ്ങളും ശരീരാംഗങ്ങളും തലയും മറ്റും അവിടെ കടിച്ചുവലിക്കുന്നതായും കണ്ടു. കൃതാസ്ത്രന്മാരും യുദ്ധദീക്ഷ ദീക്ഷിച്ച രണശാലികളും പോരിൽ ജയംകൊതിച്ച് ഏററവും ശക്തിയോടെ പൊരുതി. യുദ്ധത്തിൽ ഭടന്മാർ പലവഴി ഖൾഗമാർഗ്ഗം ചുററി. ഋഷ്ടി, വേൽ, തോമരം, ശൂലം, പ്രാസം, പട്ടസം, പരിഘം, ഗദ, വേറെ ആയുധങ്ങൾ, കൈകൾ ഇവയുമായി പോർക്കളത്തിൽ ഭടന്മാർ ക്രോധിച്ച് പരസ്പരം പോരാടി. രഥീന്ദ്രന്മാരോട് സാദികളും, കാലാൾകളോട് കാലാൾകളും, ആനകളോട് ആനകളും തമ്മിലേററുമുട്ടി. ചീറി തമ്മിൽച്ചെന്നു കുത്തി തമ്മിൽ പോരിൽ നേരിട്ടു നിലവിട്ടും വലിയ പോരാട്ടം നടത്തുമ്പോൾ ദ്രോണന്റെ അശ്വങ്ങളുടെയിടയിൽ ധൃഷ്ടദ്യുമ്നൻ ഹയങ്ങളെക്കയററി. വായുവേഗമുള്ള പാരാവതാഭങ്ങളായ ധൃഷ്ടദ്യുമ്നന്റെ അശ്വങ്ങളും, ശോണവർണ്ണങ്ങളായ ദ്രോണന്റെ അശ്വങ്ങളും ഇട ചേർന്നു നിന്നു. ആ വാജികൾ മിന്നലോടുചേർന്ന കാറുകൾപോലെ ശോഭിച്ചു.!

ധൃഷ്ടദ്യുമ്നൻ ദ്രോണനെ തന്റെ അരികിൽ കണ്ട സമയത്ത് ഉടനെ വില്ലുവെച്ച് വാളും പരിചയുമെടുത്ത് ദുഷ്കരമായ ഒരു കൈ കാണിച്ചു. വൈരിഘാതിയായ ആ വീരപാർഷതൻ അച്ചുതണ്ടിൽ ചവിട്ടി ദ്രോണന്റെ രഥത്തിൽക്കയറി, നുകത്തിലും നുകക്കെട്ടിന്മേലുമായി നിന്നു. അശ്വങ്ങളുടെ പിൻപുറത്തും ചവിട്ടി നിന്നു. ഇതു കണ്ടതോടുകൂടി സൈന്യങ്ങൾ അത്ഭുതപ്പെടുകയും ധൃഷ്ടദ്യുമ്നനെ പ്രശംസിച്ചാർക്കുകയും ചെയ്തു.

ചുവന്ന അശ്വങ്ങളിൽ അവൻ വാളുമായി നില്ക്കെ, ദ്രോണൻ യാതൊരു പഴുതും കണ്ടില്ലെന്നുള്ളതും ഒരത്ഭുതമായി. കാട്ടിൽ മാംസം കണ്ട് റാഞ്ചുവാനെത്തുന്ന പരുന്തിന്റെമാതിരിയാണ് ദ്രോണനെ കൊല്ലുവാനെത്തിയ ധൃഷ്ടദ്യുമ്നന്റെ ഗതി. ദ്രോണൻ ഉടനെ ശരജാലം കൊണ്ട് ശതചന്ദ്രം എന്ന പരിച നുറുക്കിക്കളഞ്ഞു. പത്തു ശരങ്ങൾകൊണ്ട് ദ്രുപദപുത്രന്റെ വാളും നുറുക്കിക്കളഞ്ഞു. അറുപത്തിനാലമ്പുകൊണ്ട് ദ്രോണൻ അവന്റെ അശ്വങ്ങളേയും കൊന്നു. രണ്ടു ഭല്ലം കൊണ്ട് കൊടിയും, പിൻസൂതനേയും വീഴ്ത്തി. പ്രാണൻ പോക്കുന്ന ബാണം ഉടനെ ധൃഷ്ടദ്യുമ്നനേയും എയ്തു. ഉടനെ സാത്യകി ചെവിയോളം വലിച്ച് വജ്രം വജ്രി എന്നപോലെ പതിന്നാല് തീക്ഷ്ണ ബാണങ്ങളെയ്ത്, അവയെല്ലാം ഖണ്ഡിച്ച്, ആചാര്യഗ്രസ്തനായ ധൃഷ്ടദ്യുമ്നനെ സിംഹം ഗ്രസിക്കുന്ന മാനിനെ എന്ന വിധം വിടുവിച്ച്, പാഞ്ചാല്യനെ ദ്രോണനിൽനിന്ന് സാത്യകി ഒഴിവാക്കി. ഉടനെ ദ്രോണൻ സാത്യകിയേയും, പാഞ്ചാലപുത്രനേയും നോക്കി യുദ്ധത്തിൽ ഇരുപത്തഞ്ചു ശരങ്ങൾ വിട്ടു. സൃഞ്ജയപ്പട ഗ്രസിക്കുന്ന ദ്രോണനെ സാത്യകി സ്തനാന്തരത്തിൽ ഇരുപത്തഞ്ചു ശരങ്ങളെയ്തു. ജയം കൊതിക്കുന്ന പാഞ്ചാല്യന്റെ തേർക്കൂട്ടക്കാർ നിരകടന്ന് ദ്രോണൻ സാത്യകിയോടേറ്റുമുട്ടുന്ന തക്കത്തിൽ ധൃഷ്ടദ്യുമ്നനെ മാറ്റി."

**98. ദ്രോണനും സാത്യകിയും തമ്മിൽ യുദ്ധം -** ധൃതരാഷ്ട്രർ പറഞ്ഞു: "വൃഷ്ണിവീരനായ സാത്യകി ആ ബാണങ്ങളെ ഖണ്ഡിച്ച് ധൃഷ്ടദ്യുമ്നനെ രക്ഷപ്പെടുത്തിയപ്പോൾ അമർഷിയായ ആ വില്ലാളിവീരൻ, സർവ്വശസ്ത്രധരോത്തമനായ ദ്രോണൻ, പോരിൽ സാത്യകിയിൽ എന്താണ് പിന്നെ ചെയ്തത്?"

സഞ്ജയൻ പറഞ്ഞു: "ക്രോധമാകുന്ന വിഷത്തോടും, വില്ലാകുന്ന തുറന്ന വക്ത്രത്തോടും, കൂരമ്പുകളാകുന്ന പല്ലുകളോടും, നാരാചമാകുന്ന ദംഷ്ട്രയോടുംകൂടി ചൊടിച്ച് കണ്ണുചുവന്ന് സർപ്പംപോലെ ചീറി, ആകാശത്തിൽ മലപോലെ പൊങ്ങി തുള്ളുന്ന ശോണാശ്വങ്ങളോടെ ദ്രോണൻ പൊന്നുകെട്ടിച്ച ശരങ്ങൾ തൂകി യുയുധാനന്റെ നേരെ പാഞ്ഞെതിർത്തു. ശരങ്ങളുടെ വർഷത്തോടും, തേരിന്റെ ധ്വനിയാകുന്ന ഇടിമുഴക്കത്തോടും, ജ്യാകർഷവിക്ഷേപങ്ങളോടും, നാരാചജാലമാകുന്ന മിന്നൽപ്പിണരുകളോടും, വാൾ, വേൽ എന്നിവയാകുന്ന ഇടിത്തീയോടും, ക്രോധവേഗമാകുന്ന ജവത്തോടും, ആചാര്യനാകുന്ന ദ്രോണമേഘം അശ്വങ്ങളാകുന്ന കാറ്റോടുകൂടി അടുത്തു. അവന്റെ വരവു കണ്ടപ്പോൾ യുദ്ധദുർമ്മദനായ ശൈനേയൻ, പരപുരഞ്ജയനായ സാത്യകി, സൂതനോട് ഇപ്രകാരം ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഇന്ന് ഈ ബ്രാഹ്മണനെ, സ്വകീയമായ കർമ്മംവിട്ട ഈ ശൂരനെ, ധാർത്തരാഷ്ട്രന്മാർക്ക് ആശ്രയനെ, സ്വാമിക്കു ദുഃഖം വളർത്തുന്നവനെ, ഹേ, സൂതാ! നീ അശ്വങ്ങളെ അടിച്ചാട്ടി എതിരേൽക്കൂ! രാജപുത്രന്മാരുടെ ഗുരുവിനെ, ശൂരമാനിയായ ദ്വിജനെ, എതിരേല്ക്കുക!"

ഉടനെ വെള്ളിനിറമുള്ള മാധവന്റെ, സാത്യകിയുടെ, കുതിരകൾ കാറ്റുപോലെ ദ്രോണന്റെനേരേ പാഞ്ഞുചെന്നു. പിന്നെ പരന്തപന്മാരായ ദ്രോണശൈനേയന്മാർ പോരാടി. തമ്മിൽ പ്രഹരിക്കുന്ന അവർ അനേകായിരം ശരങ്ങൾ എയ്തു. ആകാശം മൂടുന്ന വിധം ആ പുരുഷർഷഭന്മാർ ശരങ്ങൾ വിട്ടു. അമ്പുകൊണ്ട് ആ വീരന്മാർ പത്തുദിക്കും വർഷകാലത്ത് മേഘങ്ങൾ വാരി തൂകുന്നതുപോലെ നിറച്ചു. അപ്പോൾ ആദിത്യൻ തെളിഞ്ഞില്ല. കാറ്റ് വീശിയില്ല. ഘോരമായ ശരജാലംകൊണ്ട് ആകാശം മൂടുകയാൽ കൂരിരുട്ടു പരന്നു. മറ്റു ശൂരന്മാർക്ക് അപ്രധൃഷ്യമായവിധം വന്നുകൂടി.

ദ്രോണന്റേയും ശൈനേയന്റേയും ബാണങ്ങൾകൊണ്ടു ലോകം ഇരുട്ടിൽപ്പെട്ടപ്പോൾ ശീഘ്രാസ്ത്രമറിയുന്ന ദ്രോണസാത്വതന്മാർക്ക്, നരസിംഹന്മാർക്ക്, അപ്പോൾ ശരവൃഷ്ടിക്ക് ഒരു അന്തരവും കണ്ടില്ല. ബാണങ്ങൾ തമ്മിൽ ചെന്നേറ്റു കൂട്ടിമുട്ടുന്ന കടുത്ത ശബ്ദം ശക്രൻ വിടുന്ന അശനിയുടെ ധ്വനിപോലെ മുഴങ്ങിക്കൊണ്ടിരുന്നു. ഹേ, ഭാരതാ! നാരാചമേററ് ആശീവിഷം കൊത്തിയ സർപ്പത്തെപ്പോലെ ആ ശരാകൃതി അറ്റുവീണു ശോഭിച്ചു.

യുദ്ധദക്ഷന്മാരായ പുരുഷർഷഭന്മാരുടെ ചെറുഞാണൊലി എപ്പോഴും വജ്രമേല്ക്കുന്ന ഗിരിശൃംഗങ്ങളുടെ ആരവംപോലെ മുഴങ്ങി. രണ്ടുപേരുടേയും തേരും, അശ്വങ്ങളും, സൂതന്മാരും, പൊന്നുകെട്ടിച്ച അമ്പുകൊണ്ട് മൂടുകയാൽ വിചിത്രമായി ശോഭിച്ചു. തെളിഞ്ഞു നേരെ ചെല്ലുന്ന നാരാചങ്ങൾ ഉറയൂരിയ സർപ്പങ്ങൾപോലെ ഉഗ്രമായി കൂട്ടിമുട്ടി. രണ്ടുപേരുടേയും കുടയും കൊടിയും ഒടിഞ്ഞുപോയി. വിജയാർത്ഥികളായ രണ്ടുപേരുടേയും മെയ്യിൽനിന്ന് രക്തമൊഴുകി. മദംചാടുന്ന ആനകൾ എന്നപോലെ അവർ രക്തത്തിൽ മുഴുകി.

ആ രണ്ടു ധീരാത്മാക്കൾ തമ്മിൽ യുദ്ധംചെയ്യുവാൻ തുടങ്ങിയപ്പോൾ കാണികൾ കൗതുകത്തോടെ കണ്ടുനിന്നു. അവർ ഘോരമായ ശരങ്ങൾ എയ്ത് തുല്യമായ ശക്തിയോടുകൂടി പോരാടി. അട്ടഹാസം, കൂക്കിവിളി, ശംഖദുന്ദുഭിഘോഷങ്ങൾ ഇവയോടുകൂടിയ പോരാട്ടം കണ്ടു യോദ്ധാക്കൾ യുദ്ധം നിറുത്തി, ഈ വീരന്മാരുടെ സംഘട്ടനം നോക്കിനിന്നു. രഥിപ്രവരന്മാർ, ആനക്കാർ, കുതിരക്കാർ, പദാതികൾ ഇവരെല്ലാം ഇമവെട്ടാതെ ആ ദ്വന്ദ്വയുദ്ധം കണ്ടു നിന്നു. ആനപ്പടയും, അശ്വപ്പടയും നിശ്ചലമായി നിന്നു. അതുപോലെ തേരിന്റെ കൂട്ടങ്ങളും വ്യൂഹം കെട്ടി നിന്നു. മുത്തും, പവിഴവും, മണിയും വെച്ച പൊൻഭൂഷണങ്ങളും, ധ്വജവും, ചിത്രാഭരണവും, പൊന്നണിഞ്ഞ ചട്ടകളും, വൈജയന്തികളും, മേൽവിരിപ്പുകളും, കമ്പിളികളും, തെളിഞ്ഞു കൂർത്ത ശസ്ത്രങ്ങളും, അശ്വങ്ങളുടെ ചാമരങ്ങളും, വെള്ളികൊണ്ടും പൊന്നുകൊണ്ടുമുള്ള അലങ്കാരങ്ങളും, ആനകളുടെ

കുംഭമാലകളും കൊമ്പിൻകെട്ടുകളും എന്നിവയെല്ലാംകൊണ്ട് ഖദ്യോതങ്ങളും, ഇടിയും മിന്നലുംചേർന്ന മഴക്കാലത്തെ കാർമേഘപടലങ്ങൾപോലെ ഗജസൈന്യം ശോഭിച്ചു. നമ്മുടെ ആൾക്കാരും, ധർമ്മപുത്രന്റെ ആൾക്കാരും മഹാത്മാരായ ദ്രോണ സാത്യകിമാരുടെ ആ യുദ്ധം കണ്ടുനിന്നു. വിമാനത്തിൽ ഇരുന്നു ദേവന്മാരും, ബ്രഹ്മാവ്, സോമൻ തുടങ്ങിയവരും, സിദ്ധചാരണന്മാരും, വിദ്യാധരഫണീ ന്ദ്രന്മാരും ഇരുപേരുടെ കയററം, മാററം, തട്ടിമാറ്റൽ, മാറ്റാർ, തെറ്റ് ഇവകൊണ്ടു കണ്ടവരൊക്കെ അത്ഭുതപ്പെട്ടു. അസ്ത്രങ്ങളിൽ കൈവേഗംകാട്ടി മഹാബലന്മാരായ ഇവർ, ദ്രോണസാത്യകിമാർ, പരസ്പരം അമ്പുകൾ തൂകി. പിന്നെ പോരിൽ ദ്രോണന്റെ ബാണഗണം യാദവൻ ഖണ്ഡിച്ചു. ഉറപ്പേറുന്ന ബാണം എയ്ത് വില്ലു മുറിച്ചു. കണ്ണടച്ചു തുറക്കുന്നതിന്നുമുമ്പ് ദ്രോണൻ മറ്റൊരു വില്ലെടുത്ത് ഞാണു കെട്ടി. അത് സാത്യകി എയ്ത് അറത്തു വളരെ വേഗത്തിൽ ദ്രോണൻ വീണ്ടും വില്ലെടുത്തു നിന്നു. ഞാൺകെട്ടുന്ന അവന്റെ വില്ല് ഏഴു പ്രാവശ്യവും പിന്നെ ഒമ്പതു പ്രാവശ്യവും അറുത്തു. ഉടനെ ദ്രോണൻ, സാത്യകിയുടെ അതിമാനുഷക്രിയ കണ്ട് ഇപ്രകാരം ചിന്തിച്ചു: 'ഈ അസ്ത്രവീര്യം ഞാൻ രാമനിലും, കാർത്തവീര്യനിലും, പാർത്ഥനിലും, ഭീഷ്മനിലും, കൃഷ്ണനിലും മാത്രമേ കണ്ടിട്ടുള്ളു.' അവന്റെ ആ വിക്രമത്തെ ദ്രോണൻ ഉള്ളുകൊണ്ടു പൂജിച്ചു. ഇന്ദ്രന്നു തുല്യമായ അസ്ത്രലാഘവമാണ് സാത്യകി കാണിക്കുന്നതെന്നു ദ്രോണൻ മനസ്സിൽക്കണ്ടു ബഹുമാനിച്ചു. ഇന്ദ്രാദികളായ ദേവകളും അത്ഭുതപ്പെട്ടു. അസ്ത്രവേദികളായ അവർ ശീഘ്രചാരിയായ അവന്റെ അസ്ത്രലാഘവം കണ്ടു. വാനവന്മാരും, ഗന്ധർവ്വന്മാരും, സിദ്ധചാരണന്മാരും പുകഴ്ത്തുകയും ദ്രോണൻ ആ പ്രയത്നത്തെ നോക്കുകയും ചെയ്തു. ക്ഷത്രിയമർദ്ദനനായ ദ്രോണൻ ഉടനെ മറ്റൊരു വില്ലെടുത്ത് അസ്ത്രങ്ങളാൽ അസ്ത്രമെയ്തു തുടർച്ചയായി യോജിപ്പിച്ചു. അവന്റെ അസ്ത്രങ്ങളെ അസ്ത്രമായകൊണ്ട് സാത്യകി ഖണ്ഡിച്ചു. പിന്നെ തീക്ഷ്ണമായ ബാണങ്ങളും എയ്തു. അത് ഒരു മഹാത്ഭുതമായി. അമാനുഷവും അതിദുർല്ലഭവുമായ സാത്യകിയുടെ സാമർത്ഥ്യം കണ്ടപ്പോൾ എല്ലാവരും ആശ്ചര്യപ്പെട്ടു. യോഗജ്ഞരായ നിന്റെ കൂട്ടർ ഏറ്റവും ബഹുമാനിച്ചു. ഏതസ്ത്രം ദ്രോണൻ എയ്തുവോ അതു സാത്യകിയും എയ്തു. അവനോടു ശത്രുതാപനനായ ഗുരു ഉഴറിപ്പൊരുതി. ധനുർവേദപാരഗനായ ഗുരു വല്ലാതെ ക്രോധിച്ച് യുയുധാനനെ വധിക്കുവാൻ ദിവ്യാസ്ത്രം പ്രയോഗിച്ചു. ശത്രുനാശനവും ഘോരവുമായ ആഗ്നേയാസ്ത്രത്തെക്കണ്ട് ഉടനെ ദിവ്യമായ വരുണാസ്ത്രം സാത്യകി വിട്ടു. ദിവ്യാസ്ത്രം അവർ രണ്ടുപേരും കൈയിലെടുത്തപ്പോൾത്തന്നെ ഹാഹാരവം മുഴങ്ങി. ആകാശത്തു ചുററുന്ന ഭൂതങ്ങളൊന്നും ചുററാതായി. അവർ അമ്പിൽത്തൊടുത്ത് ആഗ്നേയവാരുണാസ്ത്രങ്ങൾ തമ്മിൽ നേരിട്ടു പാഞ്ഞുചെന്ന സമയത്ത് അർക്കൻ പോലും മാറിനിന്നു. ഉടനെ യുധിഷ്ഠിരരാജാവും, ഭീമസേനനും, നകുലസഹദേവന്മാരും യുയുധാനനെ രക്ഷിച്ചു. ധൃഷ്ടദ്യുമ്നനോടുകൂടി, കേകയാന്വിതനായ വിരാടനും മത്സ്യസാലേയസൈന്യങ്ങളും ദ്രോണാന്തികത്തിലും എത്തി. അസംഖ്യം രാജപുത്രന്മാർ ദുശ്ശാസനനെ മുന്നിലാക്കി ശത്രുക്കളാൽ ചുററപ്പെട്ട ദ്രോണസമീപത്തെത്തി. വില്ലേന്തിയ നിന്റെ ഭടന്മാരും ശത്രുക്കളും തമ്മിൽ ഭയങ്കരമായ പോരാട്ടം നടന്നു. പൊടികൊണ്ടു ലോകം മൂടുകയും, ശരമാരി നിറയുകയും ചെയ്തു. എല്ലാം ഉഴന്നമട്ടാവുകയും ഒന്നും അറിയാതാവുകയും ചെയ്തു. പട പൊടികൊണ്ടു മൂടുകയും എല്ലാ നിലവിട്ടമാതിരിയാവുകയുംചെയ്തു."

**99. അർജ്ജുനസരോനിർമ്മാണം - അർജ്ജുനൻ കുതിരകൾക്കു വെള്ളം കാട്ടുവാൻ ശരപ്രയോഗത്താൽ സരസ്സ് നിർമ്മിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "സൂര്യൻ അസ്തമനപർവതത്തിലേക്കു തിരിയുകയായി. പൊടി പാറിപ്പറന്ന് അർക്കൻ മന്ദപ്രഭനായി നിന്നു. സൈന്യങ്ങൾ നിന്നും, പൊരുതിയും, കേറിച്ചെന്ന് എതിർത്തും, പിന്മാറിയും, വീരന്മാർ ജയം നേടിയും ആ പകൽ പതുക്കെപ്പതുക്കെ പോവുകയാണ്. ജയം കൊതിച്ചുകൊണ്ട് സൈന്യങ്ങൾ അപ്രകാരം പൊരുതിക്കൊണ്ടു നില്ക്കുമ്പോൾ കൃഷ്ണാർജ്ജുനന്മാർ ജയദ്രഥനെ കൊല്ലുവാൻവേണ്ടി സൈന്യത്തിൽ കുതിച്ചുകയറി. തേർ പോകുവാൻ മാത്രമുള്ള ഒരു പഴുത് അർജ്ജുനൻ കൂർത്ത ശരങ്ങൾകൊണ്ട് ഉണ്ടാക്കി. ആ വഴിയിൽക്കൂടി കൃഷ്ണൻ അശ്വങ്ങളെ ഓടിച്ചു. ഏതേതിടത്ത് മഹാത്മാവായ പാർത്ഥന്റെ രഥം എത്തിയോ അതാതിടത്ത് നിന്റെ ഭടന്മാരുടെ അണികളൊക്കെ ചിന്നി. വീര്യവാനായ ശൗരി തേരോടിക്കുന്നതിലുള്ള പഠിപ്പുകാട്ടി. ഉത്തമാധമമദ്ധ്യമങ്ങളും മണ്ഡലങ്ങളുമൊക്കെ ശൗരി കാണിച്ചു കാലാഗ്നിക്കുതുല്യം ഊട്ടിമൂർച്ചകൂട്ടിയ പാർത്ഥബാണങ്ങൾ ശക്തിയായി പാഞ്ഞു. അമകൊണ്ടുള്ള (ഒരു തരം മുള കൊണ്ടുള്ള)തും ഇരുമ്പുകൊണ്ടുള്ളതുമായ ശരങ്ങൾ, അരിഘാതികളായ ഉഗ്രശരങ്ങൾ, ഞരമ്പുചുററി പക്ഷിക്കൂട്ടങ്ങൾപോലെ രക്തംകുടിച്ചു. തേർവിളിപ്പാടകലെനിന്ന് അർജ്ജുനൻ വിടുന്ന ശരങ്ങൾ തേർവിളിപ്പാടകലെച്ചെന്ന് ശത്രുവീരന്മാരെ കൊന്നു വീഴ്ത്തി.

ഗരുഡന്റേയും അനിലന്റേയും വേഗത്തോടെ, ഭാരംവഹിക്കുന്ന അശ്വങ്ങളെ ഹരി പറപ്പിച്ചു. ലോകത്തിലുള്ളവരൊക്കെ വിസ്മയിക്കുമാറ് കൃഷ്ണൻ തേര് പറപ്പിച്ചു. അത്ര വേഗത്തിൽ സൂര്യരഥംപോലും ഓടാറില്ല. രാജാവേ, ഇന്ദ്രന്റേയും ശിവന്റേയും വൈശ്രവണന്റേയും ആരുടേയും രഥം പോരിൽ ഇപ്രകാരം ഓടീട്ടില്ല. മനോവേഗത്തിലാണ് പാർത്ഥന്റെ തേരോടിയത്. പടകളുടെ നടുവിൽക്കൂടി പരമർദ്ദനനായ കേശവൻ മനസ്സിന്ന് ഒത്തവേഗത്തിൽ പടയുടെ നടുവിൽക്കൂടി പാർത്ഥരഥത്തെ ഓടിച്ചുകയറി. തേർക്കൂട്ടത്തിന്റെ നടുക്കെത്തിയപ്പോൾ ആ നല്ല കുതിരകൾ വിശപ്പും ദാഹവും സഹിക്കവയ്യാതെ തേരിനെ പണിപ്പെട്ടു കൊണ്ടുപോയി യുദ്ധശൗണ്ഡന്മാരായ പലരും വിടുന്ന അസ്ത്രങ്ങളേററും, വിചിത്രമണ്ഡലപ്പാട് ചുററിയും ആ കുതിരകൾ, മരിച്ചുകിടക്കുന്ന ആന, ആൾ, തേര്, അശ്വം എന്നിവയുടെ മുകളിൽക്കൂടിയും ഇയ്യാംപാറ്റയുടെ മേലേക്കൂടെയെന്നവിധം പാഞ്ഞുപോയി. അതിന്നിടയിൽ അവന്ത്യവീരഭ്രാതാക്കൾ സൈന്യങ്ങളോടുകൂടി ക്ളാന്താശ്വനായ പാണ്ഡവന്റെ നേർക്ക് ശക്തിയായി ഏററു. അവർ അർജ്ജുനനിൽ അറുപത്തിനാലു ശരങ്ങൾ എയ്തു. കൃഷ്ണനിൽ എഴുപതും അശ്വങ്ങളിൽ നൂറും ശരങ്ങൾ എയ്ത് രസത്തോടെ അലറി. അവരെ ഒമ്പതു ശരങ്ങൾകൊണ്ട് അർജ്ജുനൻ എയ്തു. മർമ്മജ്ഞനായ അവൻ മർമ്മങ്ങൾ തോറും എയ്തു. അവരും ശരവർഷംകൊണ്ട് കൃഷ്ണാർജ്ജുനന്മാരെ ചൊടിച്ച് ആകമാനം ശരങ്ങൾ എയ്ത് മൂടി സിംഹനാദം മുഴക്കി. ഉടനെ അർജ്ജുനൻ അവരുടെ വില്ലുകൾ രണ്ടും ഭല്ലങ്ങൾകൊണ്ട് എയ്ത് അറത്തു. പിന്നെ പൊന്നണിഞ്ഞ കൊടി രണ്ടും അറുത്തുവീഴ്ത്തി. പിന്നെ കടുത്തപോരിൽ മറ്റൊരു വില്ലെടുത്ത് പാർത്ഥനെ അവർ ശരങ്ങളാൽ പീഡിപ്പിച്ചു. വീണ്ടും ചൊടിച്ച് രണ്ടു ശരങ്ങൾ ഉടനെ പാണ്ഡുപുത്രൻ എയ്തു. അവരുടെ രണ്ടുപേരുടേയും വില്ലുകൾ ധനഞ്ജയൻ അറുത്തു. പിന്നേയും പൊൻകെട്ടുള്ള ചാണയ്ക്കിട്ട ശരങ്ങളാൽ അശ്വങ്ങളേയും, സൂതനേയും, പിൻസൂതന്മാരേയും കൊല്ലുകയും ചെയ്തു. അപ്പോൾത്തന്നെ ക്ഷുരപ്രംകൊണ്ട് അവന്റെ തലയും കൊയ്തുവീഴ്ത്തി. കാറ്റിൽ ഒടിഞ്ഞ വൃക്ഷംപോലെ അവൻ വീണു. വിന്ദനെ കൊന്നതായിക്കണ്ടപ്പോൾ പ്രതാപവാനായ അനുവിന്ദൻ അശ്വങ്ങൾ ചത്തതേർവിട്ട് ഗദയുമായി ചാടി. ജ്യേഷ്ഠനെ കൊന്നവനെ കൊല്ലുവാൻ അവൻ ക്രോധത്തോടെ ഗദയുമായി തുള്ളി. അനുവിന്ദൻ നെററിക്കുനേരെ മധുവൈരിയെ പ്രഹരിച്ചു. അതുകൊണ്ടൊന്നും കൃഷ്ണൻ കുലുങ്ങിയില്ല. മൈനാകപർവ്വതംപോലെ ഉറച്ചുനിന്നു. പാർത്ഥൻ ഉടനെ ആറു ശരങ്ങൾ എയ്ത് അവന്റെ കണ്ഠവും കൈയും കാലും കഴുത്തും അറുത്തു. അവൻ തകർന്ന പർവ്വതംപോലെ നിലത്തു വീണു. അവനെ കൊന്നതു കണ്ടപ്പോൾ അവർക്കു തുണയായ അവർ ചൊടിച്ചു നേരെ പാഞ്ഞുവന്നു ശരവർഷം ചൊരിഞ്ഞു. ക്ഷണത്തിൽ അമ്പെയ്ത് അവരെ കൊന്നുവീഴ്ത്തി. അങ്ങനെ

അർജ്ജുനൻ, വേനല്ക്കാലത്ത് കാട് ചുടുന്ന അഗ്നിപോലെ നിന്നു വിളങ്ങി. അവരുടെ പട കടന്നനിലയിൽ അർജ്ജുനൻ കാർമേഘപടലം വിട്ടുയരുന്ന അർക്കനെപ്പോലെ പ്രകാശിച്ചു അവനെക്കണ്ടു ചൊടിച്ച കുരുക്കൾ ഹൃഷ്ടരായി പാർത്ഥന്റെ ചുററും ഒന്നിച്ച് പാഞ്ഞുചെന്ന് എതിർത്തു.

ജയദ്രഥൻ അപ്പോഴും വളരെ ദൂരത്താണെന്നു ചിന്തിച്ചപ്പോൾ അർജ്ജുനൻ തളർന്നുപോയി. ശത്രുക്കൾ സിംഹനാദം മുഴക്കി അർജ്ജുനനെ വളഞ്ഞു. ചൊടിച്ചേററ അവരെ ക്കണ്ടു ചിരിച്ച് അർജ്ജുനൻ കൃഷ്ണനോടു മെല്ലെ ഇപ്രകാരം പറഞ്ഞു: 'അശ്വങ്ങൾ അമ്പേററു ക്ഷീണിച്ചിരിക്കുന്നു. ജയദ്രഥനാണെങ്കിൽ വളരെ ദൂരത്താണുതാനും. അങ്ങയ്ക്ക് ഇനി ഉത്തമമായി എന്താണു തോന്നുന്നത്? കൃഷ്ണാ! അങ്ങയാണല്ലോ പലപ്പോഴും വിഷമഘട്ടത്തിൽ വേണ്ടത് ഉപദേശിക്കാറുള്ളത്. ഭവാൻ നയിക്കുന്ന പാണ്ഡവന്മാർ രിപുക്കളെ പോരിൽ ജയിക്കും! ഉടനെ ചെയ്യേണ്ടതെന്തെന്ന് എനിക്കു തോന്നുന്നുണ്ട്. അശ്വങ്ങളെ നുകത്തിൽനിന്ന് അഴിച്ചുവിട്ട് ദേഹത്തിൽ തറച്ച ശരങ്ങളൊക്കെ വലിച്ചുനീക്കി സമാശ്വസിപ്പിക്കുകയാണു വേണ്ടത്.' അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ കൃഷ്ണന്നും അതു സമ്മതമായി. 'നീ പറഞ്ഞ വാക്ക് എനിക്കും സമ്മതമാണ് അർജ്ജുനാ!'

അർജ്ജുനൻ പറഞ്ഞു: 'അങ്ങ് ശരിക്ക് വേണ്ട കാര്യം നടത്തിക്കൊള്ളുക. ഞാൻ ശത്രുക്കളെ തടുത്തുകൊള്ളാം.'

സഞ്ജയൻ പറഞ്ഞു: "തേർത്തടം വിട്ടു അർജ്ജുനൻ കൂസൽകൂടാതെ ഇറങ്ങി. ഗാണ്ഡീവം വില്ലുമായി ഉറച്ച മലപോലെ ഭൂമിയിൽ നിന്നു. ഉടനെ ജയകാംക്ഷികളായ രാജാക്കന്മാർ അർജ്ജുനന്റെ നേരെ ആർത്ത് അടുത്തു. അർജ്ജുനൻ താഴെ ഇറങ്ങി നില്ക്കുന്നതു കണ്ട് ഇതു നല്ലതരംതന്നെ എന്നു വിചാരിച്ചാണ് അടുത്തത്. ഒററയ്ക്കു നില്ക്കുന്ന അവന്റെ ചുററും വലിയ തേർക്കൂട്ടംകൊണ്ടു വളഞ്ഞ് സായകങ്ങൾ വർഷിച്ചു. വിചിത്രമായ ശസ്ത്രങ്ങളും അവർ ചുണയോടെ പ്രയോഗിച്ചു. മേഘങ്ങൾ അർക്കനെയെന്നവിധം അവർ പാർത്ഥനെ അമ്പെയ്തു മൂടി. ക്ഷത്രിയന്മാർ ആ ക്ഷത്രിയമുഖ്യന്റെ നേരെ പാഞ്ഞടുത്തു. സിംഹത്തെ ആനകൾ എന്നവിധം ആ നൃസിംഹനെ രഥിശ്രേഷ്ഠന്മാർ വളഞ്ഞു നിന്നു പോരാടി. അപ്പോൾ അർജ്ജുനന്റെ കൈയൂക്ക് അല്പം വ്യക്തമായി. പല സൈന്യങ്ങളും ഏററു തടുത്തു. സകല ശത്രുക്കളും വിടുന്ന ശരങ്ങൾ തടുത്ത് അവരെ ശരങ്ങൾകൊണ്ടു പ്രഹരിച്ചു. ആകാശത്ത് ശരങ്ങൾകൊണ്ട് ഇടതിങ്ങി. ശരങ്ങൾ കൂട്ടിമുട്ടി ശരജ്ജ്വാലകൊണ്ട് അഗ്നിയുണ്ടായി. അങ്ങുമിങ്ങും മഹാവില്ലന്മാർ വീർപ്പിട്ടും, ചോര ചാടിയും, ശത്രുകർശികൾ ആർത്തും അശ്വങ്ങൾ മുറിപ്പെട്ടും, പോരിൽ ജയകാംക്ഷികളായ ശൂരന്മാർ ഏറ്റു. ചൊടിച്ചു പലരും ഒന്നിച്ചേറ്റ് എതിർത്തപ്പോൾ ഊഷ്മാവുണ്ടായി. അർജ്ജുനന്റെ മുമ്പിൽ സൈന്യമഹാസമുദ്രം ഇരമ്പി.

ശരങ്ങളാകുന്ന തിരമാലകളും ധ്വജങ്ങളാകുന്ന ചുഴികളും, ആനകളാകുന്ന മുതലകളും, ദുരന്തമായ കാലാൾകളാകുന്ന മത്സ്യങ്ങളും, ഉഗ്രമായ ശംഖഭേരീശബ്ദങ്ങളാകുന്ന ഇരമ്പവും, അസംഖ്യമായ തേർനിരയാകുന്ന തിരമാലകളും, തലപ്പാവുകളാകുന്ന ആമകളും, വെൺകൊറ്റക്കുടകളാകുന്ന വെൺനുരകളും, മത്തേഭങ്ങളാകുന്ന കടൽപ്പാറകളും ചേർന്ന അക്ഷോഭ്യമായ തേർക്കൊടുംകടലിനെ കരയായി നിന്ന് അർജ്ജുനൻ ശരങ്ങൾതൂകി തടുത്തു. അപ്പോൾ പ്രിയപ്പെട്ട നരമുഖ്യനായ അർജ്ജുനനോട് കൂസൽവിട്ട് മഹാബാഹുവായ ജനാർദ്ദനൻ പോരിൽ ഇപ്രകാരം പറഞ്ഞു: 'പോർക്കളത്തിൽ അശ്വങ്ങൾക്ക് കിണറില്ല അർജ്ജുനാ! ഇവയ്ക്ക് വെള്ളം കുടിക്കണം. ഇറങ്ങാൻ ജലാശയമൊന്നുമില്ലതാനും. ദാഹിക്കുന്ന അവയ്ക്ക് വെള്ളംകൊടുക്കാതെ പററില്ല.' 'അതിന്ന് വിഷമമില്ല' എന്നു പറഞ്ഞ് ഉടനെ അർജ്ജുനൻ കൂസൽകൂടാതെ ധരിത്രിയെ ശരംകൊണ്ടു പിളർന്ന് വാജിപാന സരസ്സ് നിർമ്മിച്ചു. ആ സരസ്സിൽ ഹംസങ്ങളും , കാരണ്ഡവങ്ങളും പറന്നുകൂടുകയും ചക്രവാകങ്ങൾ വിളങ്ങുകയും ചെയ്തു. പരന്ന് തെളിനീർ വിളങ്ങുകയും, താമരകൾ വിടർന്ന് തിളങ്ങുകയും ചെയ്തു. ആമകളും, മത്സ്യങ്ങളും ചേർന്നതും, അഗാധമായതും, ഋഷികൾ സേവിക്കുന്നതുമായ ഒരു മനോഹരസരസ്സ് അർജ്ജുനൻ ആ പടക്കളത്തിന്നു നടുവിൽ ശരങ്ങൾകൊണ്ടു നിർമ്മിച്ചതു കാണുവാൻ അപ്പോൾ നാരദൻ എത്തി. അമ്പുകൊണ്ടുള്ള കഴുക്കോലുകളും, അമ്പുകൊണ്ടുള്ള തൂണുകളും, അമ്പുകൊണ്ടുള്ള മേൽപ്പുരകളും ചേർന്ന ഒരു ശരഗൃഹം ത്വഷ്ടാവിനെപ്പോലെ അർജ്ജുനൻ അത്ഭുതകരമായി തീർത്തു. ഇതുകണ്ട് ഗോവിന്ദൻ മനസ്സിൽ ചിന്തിച്ചു. 'കൊള്ളാം നന്നു നന്ന്!' എന്നു വാഴ്ത്തി. മഹാത്മാവായ അർജ്ജുനന്റെ ശരകൂട്ടം കൃഷ്ണനെ ആനന്ദഭരിതനാക്കി."

**100. സൈന്യവിസ്മയം –** സഞ്ജയൻ പറഞ്ഞു: "മഹാത്മാവായ അർജ്ജുനൻ ഭര ജലാശയം നിർമ്മിച്ചപ്പോൾ, ശത്രുസൈന്യങ്ങളെ തടുത്തപ്പോൾ, ശരകൂടം ചമച്ചപ്പോൾ, വാസുദേവൻ തേർവിട്ടിറങ്ങി. ശരങ്ങൾ വളരെയേറ്റ ആ അശ്വങ്ങളെ അഴിച്ചുവിട്ടു. അദൃഷ്ടപൂർവ്വമായ ഈ അത്ഭുതംകണ്ട് സാധുവാദനം ഉണ്ടായി. എല്ലാവരും അത്ഭുതപ്പെട്ട് പ്രശംസിച്ചു. സിദ്ധചാരണ സംഘങ്ങളും സൈന്യജനങ്ങളും പ്രശംസിച്ചു. നിലത്തുനിന്നു പൊരുതുന്ന കൗന്തേയനെ നിന്റെ മഹാരഥന്മാർക്ക് തടുക്കുവാൻ കഴിഞ്ഞില്ലെന്നുള്ളത് ഒരു അത്ഭുതംതന്നെ! തേർക്കൂട്ടങ്ങളും, ആനയും, അശ്വങ്ങളും അടുത്തപ്പോൾ അർജ്ജുനൻ കൂസിയില്ല. മററ് ആണുങ്ങളിൽ മെച്ചപ്പെട്ട ഒരു പ്രവൃത്തിയായിരുന്നു അത്. രാജാക്കന്മാർ അർജ്ജുനന്റെ നേരെ ശരങ്ങൾ ധാരാളം പ്രയോഗിച്ചു. ശത്രുമർദ്ദനനായ ആ ശക്രപുത്രനുണ്ടോ നടുങ്ങുന്നു? അസംഖ്യം ശരനിരയും ഗദാപ്രാസങ്ങളും ബലിയായ അവൻ പുഴകളെ സമുദ്രമെന്നപോലെ ഗ്രസിച്ചുകളഞ്ഞു. അസ്ത്രവേഗത്താലും, ശക്തിയായ കൈവേഗത്താലും മറ്റു രാജാക്കന്മാർ ചൊരിയുന്ന സകല ബാണങ്ങളേയും അർജ്ജുനൻ ഗ്രസിച്ചുകളഞ്ഞു. തേരിൽ നില്ക്കുന്ന സകല രാജാക്കന്മാരേയും താഴെ നില്ക്കുന്നവനായ ധനഞ്ജയൻ, ലോഭം എന്ന ഒന്ന് സകല ഗുണത്തേയുമെന്നപോലെ തടുത്തു. അപ്പോൾ അർജ്ജുനന്റേയും, കൃഷ്ണന്റേയും വിക്രമം കൗരവന്മാർ പൂജിച്ചു എന്നുള്ളതാണ് മഹാത്ഭുതം! എന്തൊരത്ഭുതമാണ് ഈ കണ്ടത്? ഇതുപോലൊരത്ഭുതം പാരിൽ ഉണ്ടാകുമോ? ഉണ്ടായിട്ടുണ്ടോ? പോരിൽ കൃഷ്ണാർജ്ജുനന്മാർ അശ്വങ്ങളെ വിട്ടതുപോലെ ഒരത്ഭുതം അദൃഷ്ടപൂർവ്വം തന്നെ! ആ നരോത്തമന്മാർ വലിയ ഭയമാണ് നമുക്കുണ്ടാക്കിയത്. വിസ്രബ്ധമായി പോർക്കളത്തിൽ ഉഗ്രമായ തേജസ്സുവരിച്ച അവർ എല്ലാവരേയും അത്ഭുതപരതന്ത്രരാക്കി. സ്ത്രീകളുടെ മദ്ധ്യത്തിൽ നിന്നുകൊണ്ടെന്ന പോലെ കൃഷ്ണൻ പുഞ്ചിരിതൂകി. പോർക്കളത്തിൽ ശരഗർഭഗൃഹം പാർത്ഥൻ നിർമ്മിച്ചതുകണ്ട് കൃഷ്ണൻ വളരെയേറെ സന്തോഷിച്ചു. നിന്റെ ഭടന്മാരൊക്കെ മിഴിച്ചുനില്ക്കെ കൃഷ്ണൻ അശ്വങ്ങളെയൊക്കെ തിരിച്ച് ആട്ടി. ആ പുഷ്കരേക്ഷണനിൽ യാതൊരു വ്യഗ്രതയും കണ്ടില്ല. അവയുടെ ശ്രമം, വാട്ടം, വിറ, വ്രണം എന്നിവയെല്ലാം അശ്വശിക്ഷാവിചക്ഷണനായ കൃഷ്ണൻ നീക്കി. ദേഹത്തിൽ തറച്ച ശല്യങ്ങളെയെല്ലാം കൈകൊണ്ട് എടുത്ത് ഹയങ്ങളെ തുടച്ചു. പിന്നെ തിരിച്ച് ആട്ടി വെള്ളത്തിലിറക്കി. വെള്ളംകാട്ടി നനച്ച് അല്പം തീറ്റി ക്ഷീണം മാറ്റി വളരെ സന്തോഷത്തോടെ വീണ്ടും തേരിൽക്കൊണ്ടുവന്നു പൂട്ടി. ആ വലിയ തേർ സർവ്വശസ്ത്രധരോത്തമനായ ശൗരി നിറുത്തി അർജ്ജുനനോടുകൂടി വേഗത്തിൽ കയറി. വെള്ളം കുടിച്ച അശ്വത്തോടുകൂടിയ മഹാരഥന്റെ രഥം പിന്നെ കണ്ടപ്പോൾ കുരുക്കളുടെയെല്ലാം ഉള്ള് ഉടഞ്ഞുപോയി. അവർ നെടുവീർപ്പുവിട്ട് വിഷപ്പല്ലുപോയ സർപ്പങ്ങളെപ്പോലെ 'ആഹാ! ഹാ! അതാ പോയി' 'പാർത്ഥൻ കൃഷ്ണനുമൊത്തു പോയി' എന്ന് ആർത്തു! എല്ലാ ക്ഷത്രിയന്മാരും കാൺകെ ഒററത്തേരിൽക്കയറി അവർ കുട്ടിക്കളിപോലെ നമ്മളെ ധിക്കരിച്ച് കടന്നു പോയി. കിണഞ്ഞ് ആഞ്ഞേല്ക്കുന്ന നമ്മളെ തങ്ങിനില്ക്കാതെ ആ പരന്തപന്മാർ മഹാരാജാക്കന്മാരിൽ തന്റെ വീര്യം കാണിച്ച്

പൊയ്ക്കളഞ്ഞു. അവർ പോയതുകണ്ടപ്പോൾ മററു സൈന്യങ്ങൾ പറഞ്ഞു: 'ഹേ! കുരുക്കളെ, നിങ്ങൾ കൃഷ്ണാർജ്ജുനവധത്തിന്നായി വെമ്പിക്കൊള്ളുവിൻ! എല്ലാ ധ്വനികളും കാൺകെ തേരു പൂട്ടി കേശവൻ ജയദ്രഥന്റെ സമീപത്തേക്ക് ഇതാ പോകുന്നു! നമ്മളെയെല്ലാം ധിക്കരിച്ച് അതാ പോകുന്നു!' അതിൽ ചില രാജാക്കന്മാർ പോരിൽ മുമ്പു കാണാത്ത അത്യാശ്ചര്യം കണ്ട് ഇപ്രകാരം തമ്മിൽ പറഞ്ഞു: 'സർവ്വസൈന്യങ്ങളും നശിച്ച് ധൃതരാഷ്ട്രരാജാവും ചത്ത് ക്ഷത്രിയന്മാരും ഊഴിയുമൊക്കെ നശിച്ച് ദുര്യോധനൻ ചെയ്ത കുറ്റംകൊണ്ട് ഒടുങ്ങും. ഭയങ്കരമായ നാശത്തിൽപ്പെട്ടിട്ടും രാജാവ് ഒന്നും അറിയുന്നില്ല,' എന്നൊക്കെയും രാജാക്കന്മാർ പറയുന്നതായിക്കേട്ടു. 'സിന്ധു രാജാവ് കാലപുരിക്കുപോയാൽ വീണ്ടും ക്രിയാക്രമം, ആ നീതി കെട്ടവനും വേണ്ടപോലെ കാണാൻ കഴിയാത്തവനുമായ ദുര്യോധനൻ നടത്തട്ടെ!"

പിന്നെ അതിവേഗത്തിൽ അർജ്ജുനൻ കുതിച്ചു. സൂര്യൻ പടിഞ്ഞാട്ടു മറിഞ്ഞ് ചാഞ്ഞു. പീതങ്ങളായ ഹൃഷ്ടഹയങ്ങളെ ഓടിച്ച് സൈന്ധവനോട് അടുക്കുകയുണ്ടായി.

മഹാഭുജനും, ശസ്ത്രധരശ്രേഷ്ഠനുമായ പാർത്ഥൻ പോകുമ്പോൾ ക്രുദ്ധനായ അന്തകനെപ്പോലെ ജ്വലിക്കുന്ന അവനെ ആർക്കും തടുക്കുവാൻ കഴിഞ്ഞില്ല. പിന്നെ സൈന്യത്തെ, മാൻകൂട്ടത്തെ സിംഹം എന്നപോലെ, സൈന്ധവന്നുവേണ്ടി ഇളക്കിയോടിച്ചു. സൈന്യങ്ങളിൽ കയറുമ്പോൾ അശ്വങ്ങളെ വേഗത്തിൽ വിട്ടു. കൃഷ്ണൻ വലാകയ്ക്കു തുല്യമായ പാഞ്ചജന്യം മുഴക്കി. അഗ്രത്തിൽ അർജ്ജുനൻ വിട്ട അമ്പ് പിൻപുറം വന്നുവീണു. ശരവേഗത്തിനേക്കാൾ വേഗം വായുവേഗങ്ങളായ അശ്വങ്ങൾ ഓടി. അർജ്ജുനൻ വിട്ട അമ്പുകൾ വരുന്നതിന്നു മുമ്പുതന്നെ കുതിരകൾ അതിക്രമിച്ചു പാഞ്ഞു. ഉടനെ ചൊടിച്ച് രാജാക്കന്മാർ കിരീടിയെ വളഞ്ഞു. പലതരത്തിലും ജയദ്രഥവധാർത്ഥിയായ ധനഞ്ജയനെ അവർ വളഞ്ഞു. സൈന്യങ്ങൾ ഓടിപ്പോയപ്പോൾ യുദ്ധത്തിൽ ദുര്യോധനൻ പാർത്ഥനെ ക്ഷണത്തിൽ പിൻതുടർന്നു. കാറ്റേറ്റു പാറുന്ന കൊടിയോടും, കാറൊലിധ്വനിയോടുംകൂടി ഘോരമായ കപിധ്വജം കണ്ട് പലരും വിഷണ്ണരായി. പൊടികൊണ്ട് അർക്കൻ മൂടി നില്ക്കുന്നതുകണ്ട് അമ്പേറ്റ് ദുഃഖിതന്മാരായ യോദ്ധാക്കൾ കൃഷ്ണന്മാരെ നോക്കുവാൻ അശക്തരായി."

**101. ദുര്യോധനാഗമനം –** സഞ്ജയൻ പറഞ്ഞു: "വാസുദേവാർജ്ജുനന്മാർ കടന്ന് ഏല്ക്കുന്നതു കണ്ടപ്പോൾ രാജാവേ, ഭവാന്റെ ആൾക്കാർ ഭയപ്പെട്ട് നെടുവീർപ്പിട്ടു. ഹ്രീമാന്മാരും സത്വചോദിതരുമായ എല്ലാവരും ചൊടിയോടും ഉറപ്പോടുംകൂടി പാർത്ഥനോട് എതിർത്തു രോഷഹർഷങ്ങളോടെ പോരിൽ പാർത്ഥനോട് അവർ ഏറ്റു. എന്നാൽ സമുദ്രത്തോടേറ്റ പുഴപോലെ ഒന്നും പിന്മടങ്ങുകയുണ്ടായില്ല. അസത്തുക്കളായ നാസ്തികന്മാർ വേദത്തിൽനിന്ന് എന്നപോലെ നരകത്തിലേക്കു വേണ്ടി പാപം കൈയേറ്റ് ശത്രുക്കൾ ഒഴിച്ചുകളഞ്ഞു.

ആ പുരുഷർഷഭന്മാർ തേർക്കൂട്ടം പിന്നിട്ടുകയറിക്കടന്നു. രാഹുവിന്റെ വക്ത്രത്തിൽനിന്ന് ഒഴിഞ്ഞ അർക്കന്മാർപോലെ അവർ ശോഭിച്ചു. ക്ളമംകൂടാതെ വലപൊട്ടിച്ചു ചാടുന്ന മത്സ്യങ്ങൾപോലേയും അവർ സൈന്യം പിളർന്ന് കയറിക്കുതിച്ചു പാഞ്ഞു. ശസ്ത്രജാലങ്ങൾ തിക്കിത്തിരക്കുന്ന ദുർഭേദ്യമായ ദ്രോണപ്പട കടന്ന് ബാലാർക്കന്മാർപോലെ ആ മഹാത്മാക്കളെക്കണ്ടു. അസ്ത്രത്തിരക്കൊഴിച്ച് ശസ്ത്രത്തിക്കുകടന്ന് ശസ്ത്രത്തിക്കുണ്ടാക്കുന്നവരായ അവർ പ്രശോഭിച്ചു. തീപോലുള്ള മകരമത്സ്യത്തിന്റെ വായ്‌വിട്ട് എത്തുന്ന മത്സ്യങ്ങൾപോലെ, സമുദ്രത്തെ മകരമത്സ്യം എന്നപോലെ ആ സൈന്യങ്ങളെയിട്ട് ഇളക്കിവിട്ടു. നിന്റെ കൂട്ടരും മക്കളും ആ ദ്രോണപ്പടയിൽ നില്ക്കുമ്പോൾ കൃഷ്ണാർജ്ജുനന്മാർ ദ്രോണപ്പടയെ കടക്കുകയില്ലെന്നാണ് അവർ വിചാരിച്ചിരുന്നത്. ആ മഹാരഥന്മാർ ദ്രോണസൈന്യത്തെ അതിക്രമിച്ചതോടുകൂടി ജയദ്രഥന്റെ ജീവനിലുള്ള ബലമായ ആശ അവർ കൈവിട്ടു. അവരുടെ ആശ ആ പരന്തപന്മാർ പാഴാക്കിക്കടന്നു; ദുസ്തരമായ ദ്രോണപ്പടയും, ദുസ്തരമായ ഭോജാനീകവും അവർ കടന്നു. കത്തുന്ന അഗ്നിപോലെ അവർ അതു കയറിക്കടന്നപ്പോൾ നിരാശരായ നിന്റെ ഭടന്മാർ സിന്ധുരാജാവിന്റെ ജീവനെപ്പററി ചിന്തിച്ചില്ല.

നിന്റെ സൈന്യത്തെ ഭയപ്പെടുത്തി വിറപ്പിക്കുന്ന കൃഷ്ണപാണ്ഡവന്മാർ യാതൊരു ഭയവും കൂടാതെ ജയദ്രഥന്റെ വധത്തെപ്പറ്റി തമ്മിൽപ്പറയുന്നതും കേട്ടു. 'ധാർത്തരാഷ്ട്രന്റെ ആറു മഹാരഥന്മാരാൽ ചുററപ്പെട്ട സൈന്ധവൻ എന്റെ കണ്ണിൽപ്പെട്ടാൽ പിന്നെ അവൻ ജീവനോടെ പോവുകയില്ല. ദേവസൈന്യത്തോടുകൂടി ദേവേന്ദ്രൻ വന്നു തുണച്ചാലും നാം ഇന്ന് അവനെ കൊല്ലും.' എന്ന് കൃഷ്ണഫൽഗുനന്മാർ പറഞ്ഞു. ഇപ്രകാരം പറഞ്ഞ് കൃഷ്ണഫൽഗുനന്മാർ സിന്ധുരാജാവിനെ നോക്കുന്നതു കണ്ടപ്പോൾ നിന്റെ മക്കളെല്ലാവരും ആർത്തുവിളിച്ചു.

മരുധന്വസ്ഥലത്തുകയറി ദാഹിച്ച് ശക്തരായ ആനകൾ വെള്ളംകുടിച്ച് ആശ്വസിച്ച മട്ടിൽ ശത്രുകർശനരായ അവരിൽ ആശ്വാസം തോന്നി. വ്യാഘ്രങ്ങളും, സിംഹങ്ങളും നിറഞ്ഞ പർവ്വതങ്ങൾ കടന്ന വണിക്കുകളുടെ മാതിരിയും, മൃത്യുവും ജരയും അതിക്രമിച്ചവരുടെ മാതിരിയും, അവരുടെ മുഖഭാവം തെളിഞ്ഞമട്ടിൽ പ്രശോഭിക്കുന്നതായി അവരെക്കണ്ട നിന്റെ ആർക്കുന്ന ഭടന്മാർക്കെല്ലാം തോന്നിപ്പോയി. ആശീവിഷോഗ്രനും, അഗ്നിതുല്യനുമായ ദ്രോണാചാര്യനിൽനിന്നും, മറ്റു മന്നവന്മാരിൽനിന്നും, അർക്കതുല്യന്മാരായ അവർ ഒഴിഞ്ഞ് കടൽപോലെയുള്ള ദ്രോണപ്പട കടന്ന്, മഹാസമുദ്രം കടന്നവരെപ്പോലെ സന്തോഷത്തോടെ പ്രശോഭിക്കുന്നതായി അവർ കണ്ടു. ദ്രോണനും, ഹാർദ്ദിക്യനും കാക്കുന്ന അസ്ത്രൗഘം വിട്ടു പോന്ന അവർ ഇന്ദ്രാർക്കസദൃശന്മാരായി തെളിഞ്ഞ് മഹാരണത്തിൽ കണ്ടു. ദ്രോണൻ ശരങ്ങളേറ്റ് രക്തം ഒഴുകുന്ന കൃഷ്ണധനഞ്ജയന്മാർ കൂരമ്പേറ്റ്, കൊന്നമരത്താൽ കുന്ന് എന്നപോലെ, ശോഭിച്ചു. ശക്ത്യാ ആശീവിഷപൂർണ്ണമായ ദ്രോണക്കയം വിട്ടുകടന്ന അവർ, ശരൗഘമകരം ചേർന്ന് മന്നവന്മാരാകുന്ന ജലം വർദ്ധിച്ചതും, ജ്യാഘോഷമാകുന്ന ഇടിയോടും വാളാകുന്ന മിന്നൽപ്പിണരുകളോടും കൂടിയ ദ്രോണാസ്ത്രക്കാർ മേഘപടലം വിട്ട് ഒഴിഞ്ഞ്, വാനിൽ അർക്കേന്ദുക്കൾപോലെ തെളിഞ്ഞു. വർഷത്തിൽ വെള്ളം കയറി മഹാഗ്രാഹങ്ങളോടുകൂടിയ മഹാസമുദ്രംപോലെയുള്ള പുഴകൾ നീന്തിക്കയറിയപോലെ അവർ സന്തോഷിച്ചു. ദ്രോണന്റെ അസ്ത്രബലത്തിൽ വിസ്മയിച്ചിരുന്ന നിന്റെ കൂട്ടർ മുൻപറഞ്ഞ മട്ടിലൊക്കെ അതിൽനിന്ന് രക്ഷനേടിയ കൃഷ്ണാർജ്ജുനന്മാരെപ്പററി ചിന്തിച്ചു.

സിന്ധുരാജാവിനെ അടുത്തു കണ്ട് കൊല്ലുവാൻ മുതിർന്ന അവരുടെ നില, രുരുവിനെക്കണ്ട് ചാടുവാൻ നില്ക്കുന്ന വ്യാഘ്രങ്ങളുടേതുപോലെയായിരുന്നു. അവരുടെ മുഖഭാവം കണ്ടപ്പോൾ അപ്രകാരം തന്നെ തോന്നി. സിന്ധുരാജാവ് ചത്തുപോയി എന്നും നിന്റെ മക്കൾ വിചാരിച്ചു.

ചുവന്ന കണ്ണുകളോടുകൂടിയ ആ മഹാരഥന്മാർ സിന്ധുരാജാവിനെ നോക്കിക്കണ്ടതോടുകൂടി ഹർഷത്തോടെ അലറി. ചമ്മട്ടിയേന്തിയ കൃഷ്ണനും, വില്ലേന്തിയ ഫൽഗുനനും സൂര്യാഗ്നികൾക്കുള്ളമാതിരി പ്രഭയോടെ പ്രശോഭിച്ചു. ദ്രോണസൈന്യത്തെക്കടന്ന്, ഉടനെ ജയദ്രഥനെക്കണ്ട അവർക്ക്, മാംസംകണ്ട പരുന്തിനെപ്പോലെ ജയദ്രഥനെക്കണ്ടപ്പോൾ ഹർഷമുണ്ടായി. അവർ ജയദ്രഥനെ അടുത്തു കണ്ടപ്പോൾ പരുന്തിനെപ്പോലെ ചൊടിയോടെ മുന്നോട്ടുകയറി. ഹൃഷീകേശനേയും അർജ്ജുനനേയും അപ്രകാരം കണ്ടപ്പോൾ, സിന്ധുരാജാവിന്റെ രക്ഷയ്ക്കായി വിക്രമിക്കുന്ന നിന്റെ പുത്രൻ, ദ്രോണൻ ചട്ട ധരിപ്പിച്ച ദുര്യോധനൻ, ആ അശ്വശിക്ഷാപടു, ഒറ്റത്തേരിൽ അവിടെയെത്തി. വില്ലാളിമാരായ കൃഷ്ണാർജ്ജുനന്മാരെ പിന്നിട്ട് നിന്റെ പുത്രൻ കൃഷ്ണന്റെ മുമ്പിൽച്ചെന്ന് നേരിട്ട് ഏറ്റു.

അപ്പോൾ സൈന്യത്തിലൊക്കെ ഹർഷംകൊണ്ട് വാദ്യഘോഷവും, ആർപ്പുവിളിയും മുഴങ്ങി. നിന്റെ പുത്രൻ പാർത്ഥനേയും കടന്നു എന്നുള്ളതിൽ അത്ഭുതം പരന്നു. ശംഖനാദ

ത്തോടൊപ്പം ഭേരീനാദവും മുഴങ്ങി. ദുര്യോധനൻ കൃഷ്ണന്റെ നേരെ നിന്നുപോൽ! അസിതുല്യന്മാരായ ജയദ്രഥരക്ഷകന്മാർ ഇത് കണ്ടതോടുകൂടി, പോരിൽ ദുര്യോധനന്റെ ധീരമായ നില്പു കണ്ടതോടുകൂടി, വളരെ അത്ഭുതപ്പെട്ട് ഹർഷിച്ചു. ദുര്യോധനൻ ഭടന്മാരോടൊപ്പം കയറിയതായിക്കണ്ട് മാധവൻ കാലോചിതമായി അർജ്ജുനനോട് ഇപ്രകാരം പറഞ്ഞു."

**102. ദുര്യോധനവചനം –** വാസുദേവൻ പറഞ്ഞു:" ധനഞ്ജയാ! നോക്കൂ! ദുര്യോധനൻ കേറിക്കടന്നത് കണ്ടില്ലേ? ഇവന്റെ അത്ഭുതകരമായ രഥത്തിന്നൊത്ത രഥം വേറെയില്ല; തീർച്ചയാണ്. ദൂരെ എയ്യുന്ന വില്ലാളിവീരനും, കൃതാസ്ത്രനും, യുദ്ധദുർമ്മദനുമാണ് അവൻ. ദൃഢാസ്ത്രനും, ചിത്രയോധിയും, മഹാബലനുമായ ധാർത്തരാഷ്ട്രൻ സുഖോചിതനായി വളർന്നവനാണ്. മഹാരഥന്മാർ പുകഴ്ത്തുന്നവനാണ്. നിത്യവും പാണ്ഡവദ്വേഷിയായ അവൻ എപ്പോഴും സമർത്ഥനാണ്. ഹേ, അർജ്ജുനാ! നിനക്ക് ഇപ്പോൾ അവനോട് യുദ്ധംചെയ്യേണ്ടത് ആവശ്യമായിരിക്കുന്നു. ജയത്തിന്നായാലും പരാജയത്തിന്നായാലും കൂടാതെ കഴിയുകയില്ല. ഇത് ഒരു ചൂതാട്ടമായിത്തീർന്നിരിക്കയാണ്. ചിരകാലമായി നിന്നിൽ വളർന്നുവന്ന ക്രോധം ഇപ്പോൾ ഇവനിൽ കയറ്റിയാലും. മഹാരഥനായ ഇവനൊരുത്തനാണ് പാണ്ഡവന്മാർക്കു സകല ആപത്തും വരുത്തിവെച്ചവൻ. ഇപ്പോൾ ആത്മസാഫല്യത്തിന്നുവേണ്ടി നിന്നെ ആക്ഷേപിക്കുവാൻ എത്തിയിരിക്കയാണ്. രാജ്യാർത്ഥിയായ ഈ രാജാവ് നിന്നോടേറ്റു യുദ്ധം ചെയ്യുകയോ? കൊള്ളാം! ഭാഗ്യം! ഇപ്പോൾ ഇവൻ നിന്റെ അമ്പിന്നു വിഷയമായിരിക്കുന്നു. ഇവന്റെ പ്രാണൻ ഇപ്പോൾ പോകണം. അതിന്നു പററിയ മട്ടിൽ നീ പ്രയോഗിക്കുക. ഐശ്വര്യമദമുള്ള ഇവൻ കരുണയില്ലാത്തവനാണ്. പോരിൽ നിന്റെ വീര്യം ഇവൻ അറിയുന്നില്ല, പുരുഷർഷഭാ! ദേവാസുരനരന്മാരടക്കം എല്ലാവരുംകൂടി മൂന്നു ലോകത്തിലുള്ളവർ ഏകോപിച്ചുവന്നാലും നിന്നെ ജയിക്കുവാൻ കഴിയുകയില്ല. പിന്നെയുണ്ടോ ദുര്യോധനൻ എന്ന ഒരുത്തൻ വന്നാൽ ജയിക്കുവാൻ പോകുന്നു? ഭാഗ്യത്താൽ ഹേ, പാർത്ഥാ! നിന്റെ തേരിന്റെ അടുത്ത് അവൻ എത്തിയിരിക്കുന്നു. മഹാബാഹോ, ഇവനെ ഇന്ദ്രൻ വൃത്രനെ എന്നവിധം കൊന്നാലും! ഇവൻ നിനക്ക് അനർത്ഥത്തിന്നായി എപ്പോഴും വിക്രമിക്കുന്നവനാണ്. വ്യാജത്താൽ ധർമ്മപുത്രനെ ചൂതാട്ടത്തിൽ ചതിച്ചവനാണ്. ഇവൻ നിങ്ങളിൽ പല നൃശംസങ്ങളും ചെയ്തവനാണ്. നല്ലവരായ നിങ്ങളിൽ എപ്പോഴും പാപംചെയ്യുവാൻ മുതിർന്നവനാണ്. ക്രുദ്ധനും, പരുഷനും, കാമരൂപിയുമായ ഈ അനാര്യനെ ആര്യനിശ്ചയമായി പോരിൽ നിസ്സംശയം കൊന്നാലും. ചതിച്ച് രാജ്യഹരണവും, വനവാസവും, കൃഷ്ണാക്ളേശവും നിന്റെ ഉള്ളിൽ ഓർത്ത് വിക്രമിച്ചാലും! ഭാഗ്യത്താൽ ഇന്ന് ഇവൻ നിന്റെ ശരത്തിന്റെ മാർഗ്ഗത്തിൽ നില്ക്കുന്നു. കാര്യം മുടക്കുവാനായി ഭാഗ്യത്താൽ ഇവൻ വന്നു യത്നിക്കുന്നു. ഭാഗ്യത്താൽ ഇവൻ ഇപ്പോൾ നിന്നോടു പൊരുതുവാൻ എത്തിയിരിക്കുന്നു. ഓർക്കാതെതന്നെ നിന്റെ സകല ഭാഗ്യങ്ങളും വന്നുകൂടിയിരിക്കുന്നു! ഹേ, അർജ്ജുനാ! കുലാധമനായ ധാർത്തരാഷ്ട്രനെ നീ പോരിൽ കൊല്ലുക. ഇന്ദ്രൻ ദേവാസുരപ്പോരിൽ ജംഭനെ കൊന്ന മാതിരി നീ ഇവനെ ഇപ്പോൾ കൊല്ലണം. ഇവനെക്കൊന്ന് അനാഥമായ സൈന്യത്തെ നീ പിളർക്കുക. വൈരത്തിന് ഒരു ആറാട്ടു നടക്കട്ടെ! ദുഷ്ടന്മാരുടെ നാരായവേര് നീ ഖണ്ഡിക്കുക!"

സഞ്ജയൻ പറഞ്ഞു: "അങ്ങനെയാകാം എന്നു പാർത്ഥൻ പറഞ്ഞു. 'ഞാൻ ഇപ്പോൾ ചെയ്യേണ്ടത് ഇതാണ്. മററുള്ളവരെയൊക്കെ വിട്ടു ദുര്യോധനന്റെ സമീപത്തേക്ക് അടുത്താലും! ഇവൻ നമ്മുടെ നാടൊക്കെ അകണ്ടകമായി വാണു! ഇവന്റെ തല ഞാൻ കയറി കൊയ്യാതിരിക്കുമോ? അനർഹയായ കൃഷ്ണയുടെ ക്ളേശത്തിന്ന്, കേശാകർഷണകർമ്മത്തിന്ന് പക ഞാൻ വീട്ടാതിരിക്കുമോ?' എന്ന് അർജ്ജുനൻ പറയുമ്പോൾ കൃഷ്ണൻ ഹൃഷ്ടനായി വെളുത്ത അശ്വങ്ങളെ വേഗത്തിൽ ആ നരാധിപന്റെ നേർക്കു വിട്ടു. അവരുടെ അടുത്തായിട്ടും നിന്റെ പുത്രൻ എത്രയോ ഭയപ്പെടേണ്ട സന്ദർഭത്തിലും ഭയപ്പെടുകയുണ്ടായില്ല. കൃഷ്ണാർജ്ജുനന്മാർക്കു നേരെ ചെന്ന് അവൻ തടുത്തതു കണ്ടപ്പോൾ ക്ഷത്രിയന്മാരൊക്കെ പ്രശംസിച്ചു.

അപ്പോൾ ധീരനായ നിന്റെ പുത്രനെക്കണ്ട് നിന്റെ സൈന്യത്തിൽനിന്നു ഘോഷങ്ങളും ആർപ്പുവിളികളുമുണ്ടായി. ആ ജ്യാഘോഷങ്ങൾ ഘോരമായിത്തീർന്നപ്പോൾ കൂസാതെ നിന്റെ പുത്രൻ ചെന്ന് അവനെ തടുത്തു. വില്ലാളിയായ നിന്റെ പുത്രൻ ചെന്ന് അർജ്ജുനനെ തടുത്തപ്പോൾ അവന്റെമേൽ പരന്തപനായ അർജ്ജുനൻ ചൊടിച്ചു. ദുര്യോധനാർജ്ജുനന്മാർ പരസ്പരം ക്രോധിച്ചു നില്ക്കുന്നതു കണ്ടപ്പോൾ ഉഗ്രരൂപികളായ രാജാക്കന്മാർ ചുററും നോക്കിനിന്നു. പാർത്ഥനും കൃഷ്ണനും ക്രൂരരൂപികളായിക്കണ്ടപ്പോൾ ചിരിച്ചുകൊണ്ട് നിന്റെ പുത്രൻ അവരെ പടവെട്ടുവാൻ വിളിച്ചു. അപ്പോൾ ഹൃഷ്ടനായ കൃഷ്ണനും സവ്യസാചിയും, ഉച്ചത്തിൽ അലറി ശംഖനാദം മുഴക്കി ഹൃഷ്ടന്മാരായ അവരെക്കണ്ട് കൗരവന്മാരെല്ലാം നിന്റെ പുത്രന്റെ ജീവനെപ്പററി ചിന്തിച്ച് നിരാശരായിത്തീർന്നു. മറ്റു കുരുക്കളെല്ലാം ദുഃഖിച്ചു. കത്തുന്ന തീയിൽ സ്വന്തം ശരീരം നിന്റെ പുത്രൻ ഹോമിച്ചു എന്ന് അവർ പറഞ്ഞുപോയി!

അപ്രകാരം ഹൃഷ്ടരായ കൃഷ്ണാർജ്ജുനന്മാരെക്കണ്ട് നിന്റെ ഭടന്മാർ 'രാജാവു ചത്തു' എന്നു ഭയത്തോടെ പറഞ്ഞു. ജനങ്ങളുടെ ആരവം കേട്ടപ്പോൾ സുയോധനൻ പറഞ്ഞു. 'നിങ്ങൾ ഭയപ്പെടാതിരിക്കുവിൻ! ഞാൻ ഈ കൃഷ്ണാർജ്ജുനന്മാരെ കൊന്നൊടുക്കുവാനാണ് പോകുന്നത്' എന്നു സൈന്യങ്ങളോടു പറഞ്ഞു. ജയം നോക്കുന്നവനായ ആ രാജാവ് പാർത്ഥനെ നോക്കി ചൊടിച്ച് ഇപ്രകാരം പറഞ്ഞു. 'ഹേ, പാർത്ഥാ! ദിവ്യമായ ഗാണ്ഡീവവും, നീ പഠിച്ച അസ്ത്രങ്ങളൊക്കെയും, നീ പാണ്ഡുവിന്നു പിറന്നവനാണെങ്കിൽ എന്നോട് ഒന്നു കാണിക്കുക! നിന്റേയും കേശവന്റേയും ബലവും വീര്യവുമൊക്കെ വേഗത്തിൽ ഒന്നു കാണിക്കൂ! നിന്റെ പൗരുഷമൊന്നു കാണട്ടെ ഞാൻ! നീ പല അത്ഭുതകർമ്മങ്ങളും ചെയ്തവനാണെന്നു പറയുന്നുണ്ടല്ലോ. ഞാൻ അതൊന്നും കണ്ടിട്ടില്ല. സ്വാമിസൽക്കാരയുക്തങ്ങളായ ആ കർമ്മങ്ങളൊക്കെ ഒന്നു കാണിക്കൂ! ഞാൻ ഒന്നു കാണട്ടെ നിന്റെ യോഗ്യതകൾ!"

**103. ദുര്യോധനന്റെ പരാജയം –** സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം വീരവാദംചെയ്ത് ദുര്യോധനൻ ശക്തിയോടുകൂടി മർമ്മം കീറുന്ന മൂന്നു ശരങ്ങൾ അർജ്ജുനന്റെ നേരെ എയ്തു. നാലമ്പുകൾ നാലു കുതിരകളിലും എയ്തു. പത്തു ശരങ്ങൾ മാധവനിലും പ്രയോഗിച്ചു. കൃഷ്ണന്റെ കൈയിലിരിക്കുന്ന ചമ്മട്ടി ഭല്ലംകൊണ്ട് ഖണ്ഡിച്ചു വീഴ്ത്തി. ഉടനെ അർജ്ജുനൻ ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ പതിന്നാലു ശരങ്ങൾ നല്ലപോലെ നോക്കി ദുര്യോധനനെ എയ്തു. ആ ശരങ്ങളെല്ലാം ചട്ടയിൽത്തട്ടി വീണു. അവ പാഴായതു കണ്ട് ഒമ്പതു ശരങ്ങൾ വിട്ടു, പിന്നെ അഞ്ചു ശരങ്ങളും വിട്ടു. അതും ചട്ടയിൽത്തട്ടി വീണു. ഇങ്ങനെ ഇരുപത്തെട്ടു ബാണങ്ങൾ പാഴായിപ്പോയതു കണ്ട് പരവീരഘ്നനായ കൃഷ്ണൻ പാർത്ഥനോട് ഇപ്രകാരം പറഞ്ഞു. 'അർജ്ജുനാ! എന്താണീക്കാണുന്നത്? അദൃഷ്ടപൂർവ്വമായ സംഗതികളല്ലേ ഈ കാണുന്നത്! പാറക്കല്ലു നടക്കുന്നതുപോലെ അത്ഭുതമായിരിക്കുന്നുവല്ലോ! നീ എയ്യുന്ന ശരങ്ങൾ കാര്യം നടത്തുന്നില്ലല്ലോ! ഗാണ്ഡീവത്തിന്റെ ശക്തി മുമ്പത്തെപ്പോലെ ഇല്ലാതായോ? നിന്റെ പിടുത്തത്തിന്റെ ഊക്കു കുറഞ്ഞുപോയോ? നിന്റെ കൈയൂക്കു കുറഞ്ഞുവോ? കാലം അവസാനിക്കുവാൻപോകയാണോ? അതു നിന്റെയോ ശത്രുവിന്റെയോ? എന്താണു കഥ? എനിക്ക് ഏററവും ആശ്ചര്യമായിരിക്കുന്നു, അർജ്ജുനന്റെ അമ്പുകൾ ദുര്യോധനന്റെനേരെ ചെന്നു പാഴായിപ്പോയി എന്നു കാണുമ്പോൾ! അവ വജ്രാശനിക്ക് തുല്യവും, ക്രൂരവും, ഘോരവും, പരകായവിഭേദികയുമാണല്ലോ. അങ്ങനെയുള്ള ശരങ്ങൾ അവയുടെ ശക്തി കാണിക്കുന്നില്ലെന്നുവെച്ചാൽ പിന്നെ ഇതെന്തൊരു മായയാണ്."

അർജ്ജുനൻ പറഞ്ഞു: "ഇത് ദ്രോണൻ ദുര്യോധനനിൽ ചേർത്ത ഒരു ബുദ്ധിപ്രയോഗമാണ്. ഈ കവചധാരണം എന്റെ അസ്ത്രങ്ങൾക്ക് അഭേദ്യംതന്നെയാണ്. ഈ ചട്ടയിൽ മൂന്നുലോകവും സ്ഥിതിചെയ്യുന്നുണ്ട് മാധവാ! ഈ സൂത്രം, ഈ മന്ത്രബദ്ധമായ കവചധാരണം, ദ്രോണന്നുമാത്രമേ അറിയുകയുള്ളു. ഈ മാന്യൻ അത് എനിക്കും ഉപദേശിച്ചിട്ടുണ്ട്. അമ്പുകൊണ്ട് ഈ ചട്ട ഒരിക്കലും പിളരുവാൻ പറ്റുകയില്ല. പോരിൽ ദേവേന്ദ്രൻ വജ്രം വിട്ടാൽപ്പോലും ഈ ചട്ട ഭേദിക്കുകയില്ല. ഭവാന് ഇതൊക്കെ അറിവുള്ളതാണല്ലോ. അറിഞ്ഞുംകൊണ്ട് എന്നെ എന്തിന്നു ഭവാൻ ഇങ്ങനെ മോഹിപ്പിക്കുന്നു? ഈ മൂന്നുലോകത്തിലും കഴിഞ്ഞതും നടക്കുന്നതും വരാൻപോകുന്നതും എല്ലാം ഭവാൻ അറിഞ്ഞുകൊണ്ടല്ലേ ഇരിക്കുന്നത്? ഇത് ഭവാനെപ്പോലെ മററ് ആരും അറിയുന്നില്ലല്ലോ മധുസൂദനാ! ഈ ദുര്യോധനൻ ദ്രോണൻ ചമച്ച കവചബന്ധത്താൽ നിർഭയനായി നില്ക്കുകയാണ്. എന്നാൽ ഇതിന്റെ ക്രിയയെപ്പററി അവന്ന് ഒരു ചുക്കും അറിഞ്ഞുകൂടാ. ഇവൻ പെണ്ണുങ്ങൾ കുപ്പായമണിഞ്ഞപോലെ ചട്ടയുംധരിച്ച് നില്ക്കുകയാണ്. ഭവാൻ എന്റെ കൈയിന്റേയും വില്ലിന്റേയും വീര്യം കണ്ടുകൊള്ളുക! ഈ ചട്ടയിട്ടു നില്ക്കുകയാണെങ്കിലും ഞാൻ ഈ കുരുരാജാവിനെ തോല്പിക്കുന്നതു കാണിച്ചുതരാം. ഈ ശോഭനമായ ചട്ട ബ്രഹ്മാവ് അംഗിരസ്സിന്നു നല്കി. അവൻവഴിക്ക് ബൃഹസ്പതിയും, ശക്രനും അതു നേടി. പിന്നെ സുരപതി എനിക്ക് ഈ ചട്ട സുഗ്രഹമായി നല്കി. ഈ ചട്ട ദൈവദത്തമായാലും ബ്രഹ്മകല്പിതമായാലും ശരി ഞാൻ എയ്യുന്ന ഈ ദുർമ്മതിയെ രക്ഷിക്കുവാൻ മതിയാകയില്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് അർജ്ജുനൻ മന്ത്രം ജപിച്ചു ശരങ്ങൾ വലിച്ചുവിട്ടു. വില്ലിന്റെ നടുവിൽവെച്ച് ആഞ്ഞുവലിച്ച ആ ശരങ്ങളെ സർവ്വാസ്ത്രഘാതിയായ അസ്ത്രംകൊണ്ട് ദ്രോണപുത്രൻ അറുത്തു. ദൂരെനിന്ന് ആ ബ്രാഹ്മണൻ അമ്പറുത്തതു കണ്ടപ്പോൾ വിസ്മയത്തോടെ അർജ്ജുനൻ കേശവനോടു പറഞ്ഞു: 'ഇപ്പോൾ ഈ അസ്ത്രം രണ്ടാമതും എയ്യുവൻവയ്യ ജനാർദ്ദനാ! അങ്ങനെ ചെയ്താൽ ഈ അസ്ത്രം എന്നെത്തന്നെ കൊന്ന് ഈ വലിയ സൈന്യത്തെ ജയിച്ചുകളയും' കൃഷ്ണൻമാരെ ഒമ്പതു ശരങ്ങൾവീതം ദുര്യോധനൻ എയ്തു. ആ ശരങ്ങൾ ക്രൂരസർപ്പംപോലെ ഉഗ്രങ്ങളായിരുന്നു. വീണ്ടും അവൻ അതിവേഗത്തിൽ കൃഷ്ണാർജ്ജുനന്മാരിൽ ശരങ്ങൾ വർഷിച്ചു. വലിയ ശരവർഷംകൊണ്ടു നിന്റെ ഭടന്മാർ വർഷിച്ചു. വാദ്യങ്ങൾ കൊട്ടിയാർക്കുകയും സിംഹനാദം മുഴക്കുകയും ചെയ്തു. ഉടനെ പാർത്ഥൻ ചൊടിച്ചു ചിറി ചുണ്ടു കൊണ്ടു നുണഞ്ഞുതുടച്ചു നോക്കി. അവന്റെ ദേഹത്തിൽ ചട്ട രക്ഷിക്കാത്ത ഇടമൊന്നും കണ്ടില്ല. അന്തകനെപ്പോലെ ക്രൂരമായ കൂർത്തുമൂർത്ത ശരംകൊണ്ട് അശ്വങ്ങളെ കൊല്ലുകയും, പിൻസൂതനെ വീഴ്ത്തുകയും ചെയ്തു. പിന്നെ വില്ലു മുറിക്കുകയും കൈയുറ മുറിക്കുകയും ചെയ്തു. തേരും തകർത്തുവിടുവാൻ സവ്യസാചി മുതിർന്നു രണ്ടു തീക്ഷ്ണമായ ശരംവിട്ടു തേർ തകർത്തു. ഉടനെ ദുര്യോധനനെ കൈത്തലംനോക്കി ശരം പ്രയോഗിച്ചു. പടുവില്ലാളിയായ ദുര്യോധനൻ അപകടത്തിലായതു കണ്ട് അനേകായിരം തേരുകളും, കോപ്പണിഞ്ഞ അശ്വങ്ങളും, ചൊടിച്ച കാലാൾപ്പടയും സവ്യസാചിയെച്ചെന്നു വളഞ്ഞു. കൃഷ്ണാർജ്ജുനന്മാരേയും തേരും കാണാത്തമട്ടായി. ശരവർഷവും ആൾക്കൂട്ടവും വന്നു മൂടി.

അസ്ത്രവീര്യംകൊണ്ട് അർജ്ജുനൻ ഉടനെ ആ പടയെ പൊടിയാക്കിവിട്ടു. തേരുകളും അസംഖ്യം ആനകളും അമ്പുകൾ ഏറ്റ് അറ്റുവീണു. കൊന്നുകൊണ്ടിരിക്കെ കൊല്ലപ്പെടുന്ന അവർ ആ മഹാരഥന്നെ നിർത്തി. ഒരു വിളിപ്പാടകലെ തേർ സ്തംഭിച്ചമട്ടിൽ നിന്നു. അപ്പോൾ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'ഹേ, അർജ്ജുനാ! നീ ചെറുഞാണൊലിയിടുക. ഞാൻ ശംഖുവിളിക്കാം. ഗാണ്ഡീവംവില്ല് ഊക്കിൽ ഉലച്ചു ശത്രുക്കളുടെ തല കൊയ്യൂ വേഗത്തിൽ! ശരമാരികളാലും ഉച്ചത്തിലുള്ള ഞാണൊലിയാലും, കൃഷ്ണന്റെ പാഞ്ചജന്യധ്വനിയോടുംകൂടി അർജ്ജുനൻ നില്ക്കുമ്പോൾ മുഖം വിയർക്കുകയും, കൺപോളകളിൽ പൊടിപററുകയും ചെയ്തു. അവന്റെ ശംഖനാദം കൊണ്ടും ചെറുഞാണൊലികൊണ്ടും ഭയപ്പെട്ട സൈനികർ, സസത്വന്മാരും നിസ്സത്വന്മാരും തലചുററി വീണു. അവർ കാറ്റേറ്റ മഴക്കാറുപോലെ മറഞ്ഞു. ജയദ്രഥന്റെ രക്ഷക്കാരായിനില്ക്കുന്ന വീരന്മാർ ഉടനെ ചൊടിച്ചു.

സിന്ധുരാജാവിന്റെ രക്ഷക്കാർ പാർത്ഥനെ കണ്ടയുടനെ ഉച്ചത്തിൽ ആർത്തു. ആ മഹേഷ്വാസന്മാർ ലോകം വിറപ്പിച്ചു. ശംഖനാദംകലർന്ന് ഉഗ്രമായ ബാണശബ്ദങ്ങൾ പുറപ്പെടുവിച്ച് യോഗ്യന്മാരായ അവർ സിംഹനാദം മുഴക്കി. നിന്റെ കൂട്ടക്കാരിൽനിന്ന് ഘോഷമായ നാദം പുറപ്പെട്ടപ്പോൾ വാസുദേവനും ധനഞ്ജയനും ശംഖനാദം മുഴക്കി. ആ ശംഖശബ്ദംകൊണ്ട് ലോകം മുഴങ്ങി. മലയും കടലും ദ്വീപും പാതാളവും ഒക്കെ ആ ശബ്ദംകൊണ്ടു നിറഞ്ഞു. കുരുപാണ്ഡവപ്പടയിൽ അതിന്റെ മാറ്റൊലി അലച്ചു. അപ്പോൾ നിന്റെ മഹാരഥന്മാർ കൃഷ്ണഫൽഗുനന്മാരെക്കണ്ടു വെമ്പി സംഭ്രമത്തോടുകൂടി തേരിൽ ഇരുന്നു. യോഗ്യന്മാരായ കൃഷ്ണന്മാർ സജ്ജരായി നില്ക്കുന്നതു കണ്ട് അവരോടു നിന്റെ ഭടന്മാർ ധൈര്യത്തോടുകൂടി എതിർത്തു എന്നുള്ളത് വലിയ അത്ഭുതംതന്നെ!"

**104. സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: "വൃഷ്ണികളേയും, അന്ധകന്മാരേയും, കുരുശ്രേഷ്ഠന്മാരേയും കണ്ടപ്പോൾ നിന്റെ ഭടന്മാർ അവരെ കൊല്ലുവാൻ മുതിർന്നു. അതുപോലെ തന്നെ പാർത്ഥൻ നിന്റെ ഭടന്മാരേയും കൊല്ലുവാൻ മുതിർന്നു. പൊന്നുകൊണ്ടുള്ള അലങ്കാരങ്ങൾ അണിഞ്ഞ് പുലിത്തോൽ കൊണ്ടു മൂടി ഇരമ്പുന്ന തേരുകളിൽ ജ്വലിക്കുന്ന തീയുകൾ പോലെ ദിക്കൊക്കെ തെളിയിക്കുന്ന അവർ സ്വർണ്ണം കെട്ടിയതും ദുഷ്പ്രേക്ഷ്യവുമായ കാർമ്മുകങ്ങൾ മുഴക്കി കുതിച്ചുപായുന്ന അശ്വങ്ങളോടുകൂടിയ യൂപകേതു, ശലൻ, കർണ്ണൻ, വൃഷസേനൻ, ജയദ്രഥൻ, കൃപൻ, മദ്രാധിപൻ, ദ്രൗണി എന്നീ മഹാരഥന്മാർ, അശ്വങ്ങളാൽ അംബരത്തെ ഗ്രസിക്കുന്ന വീരന്മാർ, പൊൻതിങ്കൾ അണിഞ്ഞവൈയാഘ്രമായ തേരുകൾ ഓടിച്ചുവന്നു. ചുണയോടുകൂടി സന്നദ്ധരായ അവർ മേഘധ്വനിയോടുകൂടിയ രഥത്തോടുകൂടി കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് പാർത്ഥനെ പത്തുദിക്കിലും മൂടി. ആ മഹാരഥന്മാരെ വഹിക്കുന്ന കുലീനരായ അത്ഭുതാശ്വങ്ങൾ പാഞ്ഞ് പത്തുദിക്കിലും ഒപ്പം പ്രശോഭിച്ചു. നാനാദേശോത്ഥരായ ആജാനേയങ്ങൾ, ശൈലജരും നദീജരും സിന്ധുജരുമായ മുഖ്യഹയങ്ങളോടുംകൂടിയ അവർ, നിന്റെ പുത്രന്ന് സഹായികളായി, ഉടനെ പാർത്ഥന്റെ രഥത്തിന്നു ചുററും പാഞ്ഞുകയറി. അവർ ആകാശവും ഭൂലോകവും തിങ്ങുമാറ് ശബ്ദത്തോടെ ശംഖുവിളിച്ചു. അപ്രകാരംതന്നെ വാസുദേവധനഞ്ജയന്മാരും, അവരുടെ ദേവദത്തവും പാഞ്ചജന്യവുമായ ഉത്തമശംഖുകൾ ഊതി. ധനഞ്ജയൻ വിളിക്കുന്ന ദേവദത്തത്തിന്റെ മഹാധ്വനി ഭൂമിയും ആകാശവും ദിക്കുകളും എല്ലാ ശബ്ദത്തിലും മീതെയായി നിറഞ്ഞു.

അപ്രകാരം ആ ഘോരശബ്ദത്തിന്റെ ബഹളം വായ്ച്ച സമയത്ത്, ഭീരുക്കൾ ഉഴലുകയും ശൂരന്മാർ അഭിനന്ദിക്കുകയും ചെയ്യുന്നവിധം ആനകം, ഝർജ്ഝരം, ഭേരി എന്നിവ കൊട്ടി മുഴക്കിക്കൊണ്ടിരിക്കെ, മൃദംഗങ്ങളും ശബ്ദിച്ചുകൊണ്ടിരിക്കെ, ദുര്യോധനന്റെ ഹിതംനോക്കുന്ന പേരെടുത്ത മഹാരഥന്മാരായ ധന്വികൾ ആ ശബ്ദഘോഷത്തെ പൊറുക്കാതെ ചൊടിച്ചു. നാനാനാട്ടിൽനിന്നും എത്തിയ രാജാക്കന്മാർ, വീരന്മാരായ മഹാരഥന്മാർ, തങ്ങളുടെ ബലത്തെ കാണിക്കുവാൻവേണ്ടി ശംഖു വിളിച്ചു. കേശവനും ഫൽഗുനനും ചെയ്യുന്നതിന്നെതിരായി അവർ ശംഖനാദം മുഴക്കുകയും നിന്റെ ബലത്തെ ഉത്സാഹിപ്പിക്കുകയും ചെയ്തു. കൃഷ്ണാർജ്ജുനന്മാരുടെ ശംഖനാദം കൊണ്ട് ഇളകിവശായ നിന്റെ ഭടന്മാരും തേര്, ആന, അശ്വങ്ങൾ എന്നിവയും ഉഴന്ന് അസ്വസ്ഥമായ നിലയിലായി. ശൂരന്മാർ ശംഖനാദം മുഴക്കി ദൂരത്തു സ്വരം എത്തിച്ചപ്പോൾ, ആകാശവും ഇടിവെട്ടി ഇരമ്പുന്നമട്ടിൽ അസ്വസ്ഥമായിത്തീർന്നു. ആ മഹാ

ഘോഷം ദിക്കു മുഴുവൻ മുഴക്കുകയും, സൈന്യത്തെ പ്രളയ ഘോഷംപോലെ ഭയപ്പെടുത്തുകയും ചെയ്തു.

പെട്ടെന്ന് ദുര്യോധനനും എട്ടു തേരാളിവീരന്മാരും ജയദ്ര ഥന്റെ രക്ഷയ്ക്കായി വേഗത്തിൽ പാർത്ഥനെ വളഞ്ഞു. അശ്വ ത്ഥാമാവ് എഴുപതും പിന്നെ മൂന്നും ശരങ്ങൾ കൃഷ്ണനെ എയ്തു. മൂന്നു ഭല്ലം പാർത്ഥനേയും ധ്വജാശ്വങ്ങളെ അഞ്ചും എയ്തു. അർജ്ജുനൻ അവനെ അറുനൂറുശരങ്ങൾ എയ്തു. ജനാർദ്ദനനെ എയ്തത് അർജ്ജുനന്ന് സഹിക്കാതായി. കർണ്ണ നെ പത്തു ശരങ്ങളും, വൃഷസേനനെ മൂന്നു ശരങ്ങളും എയ്യുക യും പിടിപ്പാട്ടിൽ ശല്യന്റെ വില്ല് വീര്യവാനായ അർജ്ജുനൻ മുറി ക്കുകയും ചെയ്തു. ശല്യൻ വേറെ വില്ലെടുത്ത് പാണ്ഡുപു ത്രനെ എയ്തു. പൊന്നുകെട്ടി ചാണയ്ക്കുവെച്ച മൂന്നു ബാണം ഭൂരിശ്രവസ്സും എയ്തു. കർണ്ണൻ ഇരുപതും രണ്ടും, പിന്നെ കർണ്ണ പുത്രൻ ഏഴും എയ്തു. സിന്ധുരാജാവ് എഴുപതു ശരങ്ങളും പിന്നെ മൂന്നു ശരങ്ങളും, കൃപൻ പത്തു ശരങ്ങളും എയ്തു. മഹാ രാജാവായ സുയോധനൻ പത്തു ശരങ്ങളും പാർത്ഥനെ എയ്തു. പിന്നെ ദ്രൗണി അറുപത്തഞ്ചു ശരങ്ങൾ വീണ്ടും പാർത്ഥനെ എയ്തു. കൃഷ്ണനെ ഇരുപതും പാർത്ഥനെ വീണ്ടും അഞ്ചു ശരങ്ങളും എയ്തു. ചിരിച്ച് നരവ്യാഘ്രനായ ശ്വേതാശ്വൻ, കൃഷ്ണസാരഥിയായ മഹാരഥൻ അവരെയൊക്കെ കൈ വേഗംകാട്ടി എയ്തു. കർണ്ണനെ പന്ത്രണ്ടും വൃഷസേനനെ മൂന്നും ശരങ്ങളെയ്തു. പിന്നെയും പിടിപ്പാട്ടിൽ ശല്യന്റെ വില്ലു മുറിച്ചു. സൗമദത്തിയെ മൂന്നും ശല്യനെ പത്തും ശരങ്ങൾ എ യ്തു. അഗ്നിജ്ജ്വാലയ്ക്കു തുല്യമായ എട്ടുബാണം ദ്രൗണിയെ എയ്തു. ഇരുപത്തഞ്ചു ബാണങ്ങൾ കൃപനേയും, നൂറു ബാണ ങ്ങൾ ജയദ്രഥനേയും എയ്തു. പിന്നെയും ദ്രൗണിയെ എഴുപതു ശരങ്ങൾ എയ്തു. യൂപകേതൻ കൃഷ്ണന്റെ ചമ്മട്ടി ചൊടി യോടെ അറുത്തു. ഉടനെതന്നെ പാർത്ഥനെ എഴുപതും പിന്നെ മൂന്നും ശരങ്ങൾ എയ്തു. ശ്വേതാശ്വൻ തീക്ഷ്ണമായ ബാണ ങ്ങളെ വളരെവിട്ട് രിപുക്കളെ തടുക്കുകയും, കാറുകളെ കാറ്റെ ന്നപോലെ അടിച്ചുതുരത്തുകയും ചെയ്തുകൊണ്ടിരുന്നു."

**105 ധ്വജവർണ്ണനം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ശ്രീവിളങ്ങി പലതരത്തിൽ വിലസുന്ന ധ്വജങ്ങളെപ്പററി, എന്റെ കൂട്ടരുടേയും പാണ്ഡവന്മാരുടേയും ധ്വജങ്ങളെപ്പററി എന്നോടു വിസ്തരിച്ചു പറയൂ!"

സഞ്ജയൻ പറഞ്ഞു:" മഹാന്മാരായ അവരുടെ പലേവി ധത്തിലുള്ള ധ്വജങ്ങളുടെ നിറം, പേര് ഇവയൊക്കെ ഞാൻ പറ യാം, ഭവാൻ കേട്ടാലും. ആ രഥിശ്രേഷ്ഠന്മാരുടെ തേരിൽ പല മാതിരിയുള്ള ധ്വജം ജ്വലിക്കുന്ന അഗ്നിപോലെ കാണുമാറായി. പൊന്മയമായ പൊന്മുടിയോടും, പൊന്മാലകളണിഞ്ഞ് പൊന്മ ലകളുടെ പൊന്മുടിയുടെ പ്രൗഢിയോടുകൂടിയും പലനിറത്തി ലും, പലതരത്തിലും, വളരെ ശോഭയോടുകൂടിയ ധ്വജം ചുററും ശോഭിച്ചു. കാറ്റേറ്റിളകുന്ന ആ കൊടിക്കൂറകളൊക്കെ അരങ്ങിൽ നടികളെപ്പോലെ എപ്പോഴും നൃത്തംചെയ്യുന്നതായിക്കണ്ടു. മഴ വില്ലുപോലെ മനോഹരമായ കാന്തിയുള്ള കൊടിക്കൂറകൾ കാറ്റി ലിളകി രഥങ്ങളെ ശോഭിപ്പിക്കുന്നു. ഉഗ്രമായ ആസ്യത്തോടും, സിംഹലാംഗുലത്തോടുംകൂടിയ കപിയുടെ ചിഹ്നമുള്ളതുമായ ധ്വജം പോരിൽ പരമഭീഷണമായ നിലയിൽ അർജ്ജുനന്റെ രഥ ത്തിൽ വിളങ്ങി. അർജ്ജുനന്റെ കൊടിക്കൂറയണിഞ്ഞ ആ കപീന്ദ്രൻ രാജാവേ, സൈന്യത്തെയൊക്കെ ഇളക്കി മറിച്ചു. അപ്ര കാരംതന്നെ സിംഹലാംഗുലമായ ദ്രോണപുത്രന്റെ ധ്വജാഗ്രം ബാലസൂര്യനെപ്പോലെ ശോഭിച്ചു. പൊന്മയമായ അത് കാറ്റിലി ളകി ഇന്ദ്രന്റെ കേതുപോലെ കൗരവന്മാരെ നന്ദിപ്പിച്ചു കൊണ്ട് ദ്രൗണിയുടെ ചിഹ്നവും ഉയർന്നു.

കർണ്ണന്റെ ധ്വജത്തിന്റെ ചിഹ്നം ആനയുടെ പൊന്നിൻചങ്ങ ലയാണ്. അത് ആകാശത്തിൽ പൂരണംചെയ്യുമാറ് ആഹവ ത്തിൽ പൊങ്ങിക്കാണാം, പൊന്നിൻകൊടിക്കൂറ മാലചാർത്തി കർണ്ണന്റെ ആ കേതനം തേർത്തട്ടിൽ കാറ്റേറ്റ് ഇളകിക്കാണാം. പാണ്ഡവാചാര്യനായ തപസ്വിബ്രാഹ്മണന്റെ, കൃപന്റെ, കൊടി യടയാളം ഭംഗിയുള്ള കാളയാണ്. ആ മഹാത്മാവിന്റെ രഥം ഗോവൃഷംകൊണ്ട് ത്രിപുരാന്തകന്റെ രഥംപോലെ ശോഭിച്ചു. വൃഷസേനന്റെ കൊടിയടയാളം മയിലാണ്. മണികളും, രത്നങ്ങ ളും, സ്വർണ്ണംകൊണ്ടലങ്കരിച്ച പീലിയോടുകൂടി കൂകുന്നവിധ ത്തിൽ സൈന്യത്തിന്റെ അഴകു വർദ്ധിപ്പിക്കുമാറ് രഥത്തിൽ നില്ക്കുന്നതു കാണാം. വിളങ്ങുന്ന മയിലിനാൽ സ്കന്ദരഥം പോലെ ആ മഹാന്റെ രഥം ശോഭിച്ചുകാണാം. മദ്രേശനായ ശല്യന്റെ കൊടിയടയാളം സുവർണ്ണസീതയാണ് (ഉഴവുചാ ലാണ്). അത് അഗ്നിജ്ജ്വാലപോലെ ശോഭിച്ച് ഭംഗിയിൽ കാണാം. അവന്റെ തേരിൽ വിത്തൊക്കെയും വിളഞ്ഞ് അഴകോ ടുകൂടിയ സീതയെപ്പോലെ ഏററവും ഭംഗിയിൽ ശോഭിക്കുന്നു.

സിന്ധുരാജാവിന്റെ തേരിലെ കൊടിയടയാളം വെള്ളികൊ ണ്ടുള്ള പന്നിയാണ്. ധ്വജാഗ്രത്തിൽ ചുവന്ന് സൂര്യപ്രകാശത്തിൽ സ്വർണ്ണമണിഞ്ഞ് ശോഭിക്കുന്നു. ആ വെള്ളിക്കൊടികൊണ്ട് ജയ ദ്രഥൻ ഏററവും ശ്രീമാനായി. പണ്ട് ദേവാസുരയുദ്ധത്തിൽ (പൂഷാവിനെ) സൂര്യനെപ്പോലെ ജയദ്രഥൻ ശോഭിച്ചു. ധീമാനും യജ്ഞശീലനുമായ സൗമദത്തിയുടെ ചിഹ്നം യൂപമാണ്. സോമ സമന്വിതമായ അർക്കന്റെ ശോഭയോടെ അതു വിളങ്ങുന്നു. സൗമദത്തിയുടെ സ്വർണ്ണയൂപം രാജസൂയമഖത്തിൽ നില്ക്കുന്ന യൂപംപോലെ ശോഭിക്കുന്നു. ശലന്റെ കൊടിയടയാളം വെള്ളികൊണ്ടുള്ള ആനയാണ്. പൊൻചിത്രമുള്ള മയൂരവുമു ണ്ട്. ആ ധ്വജം നിന്റെ സൈന്യത്തെ ദേവേന്ദ്രപ്പടയെ ശ്വേതഗജ രാജനെപ്പോലെ ശോഭിപ്പിച്ചു.

പൊന്നണിഞ്ഞ രത്നമയമായ സർപ്പമാണ് ദുര്യോധനന്റെ കൊടിയടയാളം. കിങ്ങിണീഗണങ്ങളുടെ നാദത്തോടുകൂടി വിചി ത്രമായി തേർത്തട്ടിൽ അതു ശോഭിക്കുന്നു. വമ്പിച്ച കൊടി കൊണ്ട് കുരുപ്രവരനായ സുയോധനന്റെ കൊടി മററു കൊടി കൾക്കൊക്കെ മോടി വർദ്ധിക്കുമാറ് പടക്കളത്തിൽ ഉയർന്നു ശോഭിച്ച് അവയെ പ്രളയാർക്കതുല്യങ്ങളാക്കി മാററുന്നു.

പത്താമത്തെ കൊടിയാണ് അർജ്ജുനന്റെ കപിധ്വജം. ഹിമ വൽപർവ്വതം അഗ്നിയാലെന്നപോലെ അതിനാൽ അർജ്ജുനൻ ശോഭിച്ചു. മഹാരഥന്മാർ വമ്പിച്ച ചിത്രശുഭ്രങ്ങളായ വില്ലുകൾ കൈക്കൊണ്ട് അർജ്ജുനനെ വീഴ്ത്തുവാൻ ഒരുങ്ങിനിന്നു. അപ്ര കാരംതന്നെ ശത്രുഹരമായ വില്ല്, ദിവ്യമായ ഗാണ്ഡീവം പാർത്ഥനും എടുത്തു. നിന്റെ ദുർമ്മന്ത്രത്തിന്റെ ഫലമാണത്. നിന്റെ കുററംകൊണ്ടു യുദ്ധത്തിൽ വളരെ മന്നവന്മാർ മരിച്ചു. നാനാദേശങ്ങളിൽനിന്നു ക്ഷണിച്ച് കുതിരകളോടും ആനക ളോടും തേർക്കൂട്ടങ്ങളോടുംകൂടി എത്തിയ രാജാക്കന്മാർ തമ്മിൽ ആർത്ത് ഏല്ക്കുന്ന അവരുടെ പോരാട്ടം, ദുര്യോധനാദികളും പാണ്ഡവപ്രവരനും തമ്മിലുള്ള പോരാട്ടം, ഭയങ്കരമായി. അതിൽ കൃഷ്ണസാരഥിയായ കൗന്തേയൻ അത്യത്ഭുതമാണ് പ്രവർത്തിച്ചത്. ഒറ്റയ്ക്കു പലരോട് ഒരേസമയത്ത് ഭയംകൂടാതെ എതിർത്തതിൽപ്പരം അത്ഭുതമെന്താണ്!

ആ മഹാഭുജൻ ഗാണ്ഡീവംവില്ലുലച്ച് ശോഭിച്ചു. ആ നര വ്യാഘ്രന്മാരെ ജയദ്രഥവധോദ്യുതനായ അർജ്ജുനൻ വെന്നു! അസംഖ്യം ശരങ്ങൾ വർഷിച്ച് ശത്രുതാപനനായ അർജ്ജുനൻ നിന്റെ ഭടന്മാരെ കാണാത്തവിധം മൂടിക്കളഞ്ഞു. ആ നരവ്യാഘ്ര ന്മാർ തേരാളിവീരന്മാരോടൊപ്പം പാർത്ഥനേയും ശരവർഷം ചുറ്റും ചൊരിഞ്ഞ് കാണാത്തമട്ടിലാക്കിത്തീർത്തു. നൃസിംഹ ന്മാർ കുരുവൃഷനായ പാർത്ഥനെ ശരജാലംകൊണ്ടു മൂടി യപ്പോൾ നിന്റെ സൈന്യത്തിൽ ആഹ്ളാദം കൊണ്ടുള്ള ആരവം പൊങ്ങി."

**106. യുധിഷ്ഠിരാപയാനം – യുധിഷ്ഠിരൻ പോർക്കളത്തിൽനിന്ന് തോറ്റോടുന്നു –** ധൃതരാഷ്ട്രൻ പറഞ്ഞു: "സൈന്ധവന്റെ അരികത്ത് അർജ്ജുനനെത്തിയസമയത്ത് പാഞ്ചാലന്മാർ കൗരവന്മാരോടെന്തുചെയ്യുകയായിരുന്നു സഞ്ജയാ?"

സഞ്ജയൻ പറഞ്ഞു: "അപരാഹ്നമായതോടുകൂടി രോമാഞ്ചമഞ്ചുന്ന ആ പോരിൽ പാഞ്ചാലരും കുരുക്കളുംതമ്മിൽ ആന, കുതിര, തേർ, കാലാൾ ആയുള്ള ദ്രോണദ്യൂതം നടന്നു. പാഞ്ചാലർ വളരെ സന്തോഷത്തോടെ ദ്രോണനെ വധിക്കുവാനൊരുങ്ങി. അവർ ആർത്തെതിർത്തു ശരവർഷം ചൊരിഞ്ഞു. പിന്നെ, തമ്മിൽ ആശ്ചര്യകരമായ, മഹാബഹളമായ പോരാട്ടം നടന്നു. പാഞ്ചാലരും കുരുക്കളും തമ്മിൽ നടന്ന പോരാട്ടം ദേവാസുരയുദ്ധംപോലെ ഘോരമായിരുന്നു. ദ്രോണന്റെ തേരിന്റെ അടുത്തുചെന്ന് പാണ്ഡവന്മാരും പാഞ്ചാലന്മാരും ഏറ്റു. ആ സൈന്യത്തെ പിളർക്കുവാനായി മഹാസ്ത്രപ്രൗഢികാണിച്ചു. ദ്രോണന്റെ തേര് നില്ക്കുന്ന ഭാഗത്ത് തേരിൽക്കയറിയ മഹാരഥന്മാർ ഇടത്തരം വേഗത്തിൽ ശരങ്ങൾ വർഷിച്ചു. അവന്റെ നേർക്ക് കേകയപുംഗവനായ ബൃഹൽക്ഷത്രമഹാരഥൻ ഇടിത്തീപോലുള്ള ശരങ്ങളെ ഊക്കോടെ വിതച്ചു. ഉടനെ അവനോട് കീർത്തിമാനായ ക്ഷേമധൂർത്തി ഏറ്റുമുട്ടി നൂറും ആയിരവും കൂർത്തുമൂർത്ത ശരങ്ങൾ ചൊരിഞ്ഞു. ചേദിരാജാവായ ധൃഷ്ടകേതു വളരെ ശക്തിയോടുകൂടി ഇന്ദ്രൻ ശംബരനോടെന്നവിധം ദ്രോണനോടേറ്റു. വായ്തുറന്ന അന്തകനെപ്പോലെ അവൻ എത്തുന്നതുകണ്ട് ഉടനെ വില്ലാളിവീരനായ വീരധന്വാവ് ചെന്നെതിർത്തു. ജയകാംക്ഷിയായി ധർമ്മരാജാവ് പടയോടുകൂടി നില്ക്കുമ്പോൾ വീര്യവാനായ ദ്രോണൻചെന്നു തടുത്തു. കുശലനായ നകുലൻ പോരിൽച്ചെന്നെതിർത്തപ്പോൾ പരാക്രമിയായ നിന്റെ പുത്രൻ വികർണ്ണൻ ചെന്നെതിർത്തു. സഹദേവൻ എത്തുമ്പോൾ നിന്റെ പുത്രൻ ശത്രുകർശനനായ ദുർമ്മുഖൻ അനേകായിരം ബാണങ്ങൾ പൊഴിച്ചു. നരവ്യാഘ്രനായ സാത്യകിയെ വ്യാഘ്രദത്തൻ തടുത്ത് കൂർത്തുമൂർത്ത അമ്പെയ്ത് വീണ്ടും വിറപ്പിച്ചു. പാഞ്ചാലീപുത്രന്മാരായ വീരന്മാർ അമ്പുതൂകി അടുക്കുമ്പോൾ രഥിശ്രേഷ്ഠനായ സൗമദത്തി എതിർത്തേറ്റു. ഭീമരൂപനായ ഭീമൻ ചൊടിച്ചേറ്റപ്പോൾ ആഞ്ഞെതിർത്ത് ആർശ്യശൃംഗി തടുത്തു. ആ നരരാക്ഷസന്മാർ തമ്മിൽ ഭയങ്കരമായ പോരാട്ടം നടത്തി. മുമ്പ് രാമനും രാവണനും തമ്മിലുള്ള പോരാട്ടം അനുസ്മരിപ്പിക്കുമാറ് അവർ പോരാടി. മൂർച്ചകൂട്ടിയ തൊണ്ണൂറുശരങ്ങൾ ദ്രോണനെ ധർമ്മപുത്രൻ മർമ്മംനോക്കി പ്രഹരിച്ചു. അവനെ ദ്രോണൻ സ്തനാന്തരത്തിൽ ഇരുപത്തഞ്ചമ്പ് എയ്തു. കൗന്തേയനാൽ കോപിപ്പിക്കപ്പെട്ട ദ്രോണൻ ഇങ്ങനെ ധർമ്മജനേയും പീഡിപ്പിച്ചു. സൂതാശ്വധ്വജശാലിയായ ധർമ്മജനെ വീണ്ടും ദ്രോണൻ ആ ധനുർദ്ധരന്മാർ കാൺകെ പിന്നേയും ഇരുപത്തഞ്ചമ്പുകൾ വർഷിച്ചു. ദ്രോണൻ എയ്യുന്ന ബാണങ്ങളെ പാണ്ഡവൻ ശരവൃഷ്ടികൊണ്ട് കൈ വേഗം കാട്ടുന്ന ആ ധർമ്മശീലൻ തടുത്തു. പിന്നെ, ദ്രോണൻ ചൊടിച്ച് പോരിൽ ധർമ്മജന്റെ വില്ല് അറുത്തുവീഴ്ത്തി. വില്ലുമുറിഞ്ഞ അവനെ ത്വരയോടുകൂടി മഹാരഥൻ അനേകായിരം ബാണംകൊണ്ടു മൂടി. രാജാവിനെ ദ്രോണശരങ്ങൾകൊണ്ടു കാണാതായി. അപ്പോൾ യുധിഷ്ഠിരന്റെ കഥകഴിഞ്ഞെന്ന് എല്ലാവരും ധരിച്ചു. ചിലർ വിചാരിച്ചു ധർമ്മജൻ ദ്രോണന്റെ ശരശക്തി സഹിക്കാതെ പിന്മാറിയെന്ന്. വലിയ കഷ്ടത്തിൽപ്പെട്ടുപോയ ധർമ്മരാജാവായ യുധിഷ്ഠിരൻ പോർക്കളത്തിൽ ദ്രോണൻ മുറിച്ച വില്ലുപേക്ഷിച്ചു ശക്തിയേറിയ മറ്റൊരു ചാപം കൈയിലെടുത്തു. ദ്രോണൻ എയ്യുന്ന സംഖ്യയറ്റ ശരജാലങ്ങൾ വീരനായ ധർമ്മജൻ അറുത്തുവീഴ്ത്തിയതു കണ്ട് കാണികൾ അത്ഭുതപ്പെട്ടു. ആ ബാണങ്ങൾ അറുത്തുവീഴ്ത്തി കോപത്താൽ കണ്ണുചുവന്ന അവൻ പൊൻതണ്ടുള്ളതും, മണികെട്ടിയതും, ഉഗ്രമായതും, ഭയജനകമായതും, മലപോലും പിളർക്കുന്നതുമായ വേൽ എടുത്തു. അത് ഉയർത്തിപ്പിടിച്ച് ഹൃഷ്ടനായി അവൻ ഊക്കിൽ അലറി. അലർച്ചകേട്ടപ്പോൾ എല്ലാവരും ഭയപ്പെട്ടുപോയി. ധർമ്മരാജാവ് പോരിൽ ഓങ്ങിപ്പിടിക്കുന്ന വേൽ കണ്ട് 'ദ്രോണന്ന് സ്വസ്തി' എന്നു പെട്ടെന്ന് എല്ലാവരും പറഞ്ഞു. ഉറയൂരിയ പാമ്പുപോലെ ധർമ്മജൻ വിട്ട വേല് ആകാശവും ദിക്കുകളുമൊക്കെ വിളങ്ങി. ആ വേൽ വായ്പിളർന്ന സർപ്പത്തെപ്പോലെ ദ്രോണന്റെ സമീപത്തെത്തി. അതു പാഞ്ഞെത്തുന്നതു കണ്ട് ദ്രോണൻ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. ആ മഹാസ്ത്രം ഭീഷണമായ വേൽ ചുട്ടുപൊടിച്ച് കീർത്തിമാനായ ധർമ്മജന്റെ തേർത്തടത്തിലേക്ക് പാഞ്ഞു. യുധിഷ്ഠിരരാജാവ് ദ്രോണന്റെ മഹാസ്ത്രം കണ്ട് ബ്രഹ്മാസ്ത്രത്തെ ബ്രഹ്മാസ്ത്രം കൊണ്ടുതന്നെ ശമിപ്പിച്ചു. നിശിതമായ അമ്പുകൊണ്ടു പിന്നെ ദ്രോണനെ എയ്തു. മൂർച്ചകൂടിയ കത്തിയമ്പെയ്ത് വില്ലും അറുത്തു ക്ഷത്രിയമർദ്ദനനായ ദ്രോണൻ മുറിഞ്ഞ വില്ലു കൈവിട്ട് ഗദ കൈയിലെടുത്ത് ധർമ്മജന്റെ നേർക്കു വിട്ടു. ഊക്കിൽ ഗദ തന്റെ നേരെ വരുന്നതു കണ്ട് യുധിഷ്ഠിരൻ തന്റെ ഗദയെടുത്ത് അങ്ങോട്ടും വിട്ടു. ഊക്കിൽ വിട്ട ഗദകൾ പരസ്പരം എത്തി കൂട്ടിമുട്ടി തീപ്പൊരി ചിതറി രണ്ടും ഭൂമിയിൽ വീണു ഉടനെ ചൊടിച്ച് ദ്രോണൻ ധർമ്മപുത്രന്റെ നാലു കുതിരകളേയും നാലു ശരങ്ങൾകൊണ്ട് കൊന്നു. ഇന്ദ്രധ്വജതുല്യമായ വില്ല് ഒരു ഭല്ലംകൊണ്ട് അറുത്തു. മറ്റൊരു ശരത്താൽ ധ്വജം അറുക്കുകയും പിന്നെ, മൂന്നമ്പ് ധർമ്മജനിൽ എയ്യുകയും ചെയ്തു.

അശ്വങ്ങൾ ചത്തതായ തേർവിട്ടു നിലത്തുചാടി യുധിഷ്ഠിരൻ കൈപൊക്കി നിരായുധനായി നിന്നു. തേരും ആയുധവും പോയതായി അവനെക്കണ്ടപ്പോൾ ദ്രോണൻ ശത്രുപ്പടകളെ മയക്കി കൂർത്തുമൂർത്ത ശരങ്ങൾ കൈവേഗത്തോടെ വർഷിച്ച്, ക്രൂരസിംഹം മാനിന്റെ നേരെ എന്നവിധം ധർമ്മജന്റെ നേരെ പാഞ്ഞു. ശത്രുഘാതിയായ ദ്രോണൻ അവന്റെ സമീപത്തെത്തുന്നതു കണ്ട് പാണ്ഡവപ്പട ഹാ! ഹാ! എന്ന് ആർത്തസ്വരം മുഴക്കി 'രാജാവിനെ ദ്രോണൻ പിടിച്ചു, രാജാവിനെ ദ്രോണൻ പിടിച്ചു' എന്നുള്ള ശബ്ദം മുഴങ്ങി. പാണ്ഡുസൈന്യത്തിൽ ഇപ്രകാരമുള്ള ശബ്ദം മുഴങ്ങിയപ്പോൾ ഉടനെ സഹദേവന്റെ തേരിൽ കുതിച്ചുകയറി രാജാവ് പായുന്ന അശ്വങ്ങളാൽ അവിടെനിന്നു പിൻവാങ്ങി."

**107. സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: "ഊക്കിൽ കയറുന്ന കേകയനായ ബൃഹൽക്ഷത്രൻ വരുന്നസമയത്ത് ക്ഷേമധൂർത്തി അവന്റെ മാറിൽ ശരങ്ങൾ എയ്തു. തൊണ്ണൂറു മൂർച്ചകൂട്ടിയ ശരങ്ങൾ ബൃഹൽക്ഷത്രരാജാവും ത്വരയോടെ ദ്രോണപ്പട പിളർക്കുവാൻവേണ്ടി എയ്തു. ഉടനെ ക്ഷേമധൂർത്തി ചൊടിച്ച് മഹാനായ കേകയന്റെ വില്ല് ഊട്ടിത്തേച്ച ഭല്ലംകൊണ്ട് അറുത്തു. വില്ലറ്റ അവനെ മൂർച്ചകൂട്ടിയ ഒരമ്പുകൊണ്ട് ദൃഢമായി എയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് ബൃഹൽക്ഷത്രൻ ചിരിച്ച് ക്ഷേമധൂർത്തിയെ രഥസൂതാശ്വരഹിതനാക്കിത്തീർത്തു. വേറെ ഒരു മൂർച്ചകൂടിയ ഭല്ലത്താൽ നൃപന്റെ കുണ്ഡലം ചാർത്തുന്ന തലയുംകൊയ്തു. ചുരുണ്ട മുടിയോടുകൂടിയതും കിരീടം ധരിച്ചതുമായ അവന്റെ തല ആകാശത്തുനിന്ന് നക്ഷത്രമെന്നപോലെ താഴെവീണു. മഹാരഥനായ ബൃഹൽക്ഷത്രൻ അവനെക്കൊന്ന് വല്ലാതെ ഹർഷിച്ചു. പാർത്ഥന്നുവേണ്ടി അവൻ ഊക്കോടെ നിന്റെ സൈന്യത്തോട് ഏറ്റു ദ്രോണന്റെ നേർക്ക് ഏല്ക്കുന്ന ധൃഷ്ടകേതുവെ വില്ലാളിയായ വീരധന്വാവ് തടുത്തു. ശരമാകുന്ന ദംഷ്ട്രയോടുകൂടിയ അവർ തമ്മിൽ അനേകായിരം ബാണങ്ങൾ എയ്തു. ആ നരശാർദ്ദൂലന്മാർ പരസ്പരം പൊരുതി. പെരുംകാട്ടിൽ മദിച്ച ആനത്തലവന്മാർ എന്നപോലെയും മലയിലെ ഗുഹയിൽ കോപിച്ച് ഇടയുന്ന വ്യാഘ്രങ്ങൾപോലെയും ആ മഹാവീര്യന്മാർ തമ്മിൽ കൊല്ലുവാൻ മുതിർന്ന് പൊരുതി. രാജാവേ, ആ യുദ്ധം കാണേണ്ടതുതന്നെയായിരുന്നു. സിദ്ധചാരണസംഘക്കാർക്ക് അത് അത്ഭുതകാഴ്ചയായിരുന്നു.

വീരധന്വാവ് ഉടനെ ധൃഷ്ടകേതുവിന്റെ വില്ല് കോപത്തോടെ ഭല്ലംകൊണ്ട് രണ്ടായി നുറുക്കി, ചിരിച്ചു. മഹാരഥനായ ചേദിരാജാവ് മുറിഞ്ഞ ആ ശരം വെടിഞ്ഞ് പൊൻതണ്ടുള്ള വലിയ ഒരു ഇരുമ്പിന്റെ വേൽ എടുത്തു. ഊക്കേറിയ അത് കൈകൊണ്ട് ഓങ്ങിയതിന്നുശേഷം ശക്തിയോടെ വീരധന്വാവിന്റെ തേരിലേക്കു ചാട്ടി. വീരനെ കൊല്ലുവാനായി വിട്ട ആ വേൽ പാഞ്ഞുവന്ന്, അവന്റെ നെഞ്ചുപിളർന്നു. അവൻ തേർവിട്ട് നിലത്തുവീണു. ആ ത്രിഗർത്തരഥിശ്രേഷ്ഠൻ വീണപ്പോൾ

പാണ്ഡവന്മാർ എതിർത്തുകൊണ്ടു നില്ക്കുന്ന ഭവാന്റെ സൈന്യം പാഞ്ഞുപോയി.

ദുർമ്മുഖൻ സഹദേവന്റെ മേൽ അറുപതു ശരങ്ങൾ എയ്തു. പോരിൽ പാണ്ഡവനെ ഭർത്സിച്ചുകൊണ്ട് അവൻ ഉഗ്രമായി അലറി. ക്രുദ്ധനായ മാദ്രീപുത്രൻ ദുർമ്മുഖനെ കൂർത്ത ശരങ്ങൾ എയ്തു. ഏല്ക്കുന്ന ഭ്രാതാവിനെ ചിരിച്ചുകൊണ്ട് ഭ്രാതാവ് ഏററു. സഹദേവൻ പോരിൽ ഊക്കോടെ ഏല്ക്കുന്ന ദുർമ്മുഖനെ അതിവേഗത്തിൽ ഒമ്പതുശരങ്ങൾ എയ്തു. ഭല്ലം കൊണ്ട് ദുർമ്മുഖന്റെ കേതു ഖണ്ഡിച്ചു. നാലു തീക്ഷ്ണമായ ശരം വിട്ട് നാല് ഹയങ്ങളേയും കൊന്നു. പിന്നെ ഊട്ടിത്തേച്ചു മൂർച്ചകൂടിയ ഭല്ലത്താൽ സൂതന്റെ കുണ്ഡലം ചാർത്തിയ തല അവൻ കൊയ്തു. തീക്ഷ്ണമായ ക്ഷുരപ്രംകൊണ്ട് ആ കൗരവ്യന്റെ വില്ലും മുറിച്ചു. സഹദേവൻ അവന്റെ മേൽ പോരിൽ അഞ്ചമ്പുകൾ എയ്തു. അശ്വങ്ങൾ ചത്ത തേർവിട്ട് ബുദ്ധികെട്ട ദുർമ്മുഖൻ നിരമിത്രന്റെ തേരിൽ കുതിച്ചുകയറി. ഉടനെ അരിമർദ്ദനനായ സഹദേവൻ ചൊടിച്ച് യുദ്ധത്തിൽ, സൈന്യമദ്ധ്യത്തിൽവെച്ച്, ഭല്ലംകൊണ്ട് നിരമിത്രന്റെ ശിരസ്സറുത്തു. തേർത്തട്ടിൽനിന്ന് ഉടനെ നിരമിത്രൻ വീണു. ത്രിഗർത്തരാജാവിന്റെ മകനായ നിരമിത്രൻ വധിക്കപ്പെട്ടപ്പോൾ നിന്റെ പട ഇണ്ടലിൽപ്പെട്ടു. മഹാഭുജനായ സഹദേവൻ അവനെ വധിച്ചു ശോഭിച്ചു. ഊക്കേറിയ ഖരനെ കൊന്ന ശ്രീരാമനെപ്പോലെ സഹദേവൻ ശോഭിച്ചു. ഹാ! ഹാ! എന്ന ശബ്ദം ത്രിഗർത്തന്മാരിൽനിന്നു പൊങ്ങി. നകുലൻ നിന്റെ പുത്രനായ, ദീർഘാപാംഗനായ, വികർണ്ണനെ ക്ഷണത്തിൽ തോല്പിച്ചു വിട്ടു. ലോകത്തിൽ അതൊരു അത്ഭുതമായി പ്രകീർത്തിച്ചു. വ്യാഘ്രദത്തൻ സാത്യകിയെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് അശ്വങ്ങൾ, സൂതൻ, കൊടി എന്നിവയോടുകൂടി പടയിൽ മൂടി. ആ ബാണങ്ങൾ തടുത്ത് ശൂരനായ സാത്യകി, സൂതൻ, അശ്വം, കേതു ഇവയോടൊപ്പം വ്യാഘ്രദത്തനേയും കൊന്നുവീഴ്ത്തി. മാഗധേന്ദ്രന്റെ പുത്രനായ അവൻ ചത്തപ്പോൾ മാഗധന്മാർ സാത്യകിയുടെ ചുററും കിണഞ്ഞ് ഏററു. തോമരം, ശരം എന്നിവയെ വർഷിച്ചും, അസംഖ്യം ഭിണ്ഡിപാലം, പ്രാസം, മുൽഗരം, മുസലം എന്നിവ പരസ്പരം വിട്ടും ഗർവ്വുകൂടിയ ശിനിപുത്രനുമായി ശൂരന്മാർ പൊരുതി. ബലത്തോടുകൂടിയ അവരെ യുദ്ധദുർമ്മദനായ സൈനേയൻ ചിരിച്ച് ക്ളേശംകൂടാതെ ജയിച്ചു. ശേഷമുള്ള മാഗധന്മാർ പേടിച്ച് ഓടി. യുയുധാനന്റെ ശരമേറ്റ് നിന്റെ ബലം ഉടഞ്ഞു. സാത്യകി പോരിൽ നിന്റെ പടയെ കൊന്നൊടുക്കി. വലിയ വില്ലു കുലച്ച് ആ പ്രസിദ്ധൻ ശോഭിച്ചു. മഹാത്മാവായ സാത്വതനോടേറ്റ് ഉടയുന്ന പട ആ ദീർഘബാഹുവിനെ ഭയപ്പെട്ട് പോരിന്നടുത്തില്ല. പിന്നെ ദ്രോണൻ ചൊടിച്ച്, കണ്ണുരുട്ടി മിഴിച്ച്, സത്യക്രിയനായ സാത്യകിയെ നോക്കി നേരെ കയറി."

**108. അലംബുഷപരാജയം** – സഞ്ജയൻ പറഞ്ഞു: "പാഞ്ചാലീപുത്രന്മാരെ പ്രസിദ്ധനായ സൗമദത്തി ഓരോരുത്തനേയും അയ്യഞ്ചും പിന്നെ ഏഴേഴും ശരങ്ങൾ എയ്തു. ആ വീരൻ ഊക്കിൽ പീഡിപ്പിച്ച അവർ വിമൂഢരായി പോരിൽ എന്തുവേണമെന്നറിയാത്തവരായി. നാകുലി, സൗമദത്തിയെ രണ്ടുശരങ്ങളെയ്ത് സന്തോഷത്തോടെ അട്ടഹസിച്ചു. മററുള്ളവരും പോരിൽ മുമ്മൂന്നു ശരങ്ങൾ അപ്രകാരംതന്നെ അമർഷിയായ സൗമദത്തിയെ ഉടനെ എയ്തു. അവൻ അവരെ നോക്കി അഞ്ചു ശരങ്ങൾ എയ്തു. ഓരോ ശരം ഓരോരുത്തന്റെ നെഞ്ചിലേക്ക് ആ പ്രസിദ്ധൻ വിട്ടു. ആ അഞ്ചു ഭ്രാതാക്കന്മാരും ആ മഹാത്മാവ് എയ്തപ്പോൾ ആ വീരനെ പോരിൽ വളഞ്ഞ് വളരെ ശരങ്ങൾ എയ്തു. അവന്റെ നാല് അശ്വങ്ങളേയും ഫൽഗുനപുത്രൻ നാലു ശരങ്ങൾ എയ്തു. അവയെ കാലപുരിക്ക് അയയ്ക്കുകയും ചെയ്തു. ഭീമപുത്രൻ വീരനായ സോമദത്തപുത്രന്റെ വില്ലറുത്ത് ഊക്കിൽ അലറി തീക്ഷ്ണമായ ശരങ്ങൾ എയ്തു. ധർമ്മപുത്രാത്മജൻ കേതു മുറിച്ച് നിലത്തുവീഴ്ത്തി. സൂതനെ തേരിൽനിന്ന് നകുലാത്മജൻ വീഴ്ത്തി. ഭ്രാതാക്കൾ പിന്തിരിപ്പിച്ചെന്നറിഞ്ഞ് സഹദേവപുത്രൻ ഒരു ക്ഷുരപ്രത്താൽ ആ മഹാത്മാവിന്റെ തല കൊയ്തു. പൊന്മുടിച്ചാർത്തണിഞ്ഞ തല ഭൂമിയിൽ വീണു. ബാലസൂര്യപ്രകാശത്തിലെന്നപോലെ അവന്റെ പ്രകാശിക്കുന്ന മുഖത്താൽ പടക്കളം ശോഭിച്ചു.

മഹാത്മാവായ സൗമദത്തിയുടെ തല വീണതു കണ്ടപ്പോൾ നിന്റെ ഭടന്മാർ പേടിച്ച് പല ദിക്കിലേക്കും ഓടി. ബലവാനായ ഭീമനോട് സമരത്തിൽ അലംബുഷൻ സൗമിത്രിയോടു രാവണി എന്നപോലെ ചൊടിച്ച് അടുത്തു. നരനും രാക്ഷസനും തമ്മിൽ പോരിൽ കോപത്തോടെ ഏറ്റുമുട്ടുന്നതുകണ്ടപ്പോൾ എല്ലാവർക്കും വിസ്മയവും ഹർഷവും ഉണ്ടായി. ഭീമൻ ചിരിച്ചുകൊണ്ട് കൂർത്തുമൂർത്ത ഒമ്പതമ്പുകൾ അമർഷിയായ ആർശ്യശൃംഗിയെ എയ്തു. പോരിൽ അമ്പേറ്റ ആ രക്ഷസ്സ് ഉഗ്രവും ഭീഷണവുമായി ആർത്ത് അവന്റെ കൂട്ടുകാരോടുകൂടി ഭീമന്റെ നേർക്കു പാഞ്ഞുചെന്നു. മൂർച്ചകൂടിയ അഞ്ചമ്പുകൊണ്ട് അവൻ ഭീമനെ എയ്തു. പോരിൽ ഭീമന്റെ തുണയായി നിന്ന മുപ്പതു തേരുകൾ തകർത്തു. വീണ്ടും നാനൂറുപേരെ കൊന്ന്, ഒരമ്പ് ഭീമനെ ആഞ്ഞെയ്തു. രാക്ഷസേന്ദ്രന്റെ എയ്ത്ത് ഏറ്റ് മഹാബലനായ ഭീമൻ മോഹാലസ്യപ്പെട്ട് തേർത്തടത്തിൽ ഇരുന്നുപോയി. പിന്നെ സ്വബോധം വീണപ്പോൾ ക്രോധം മൂർച്ഛിച്ച് മാരുതി ഘോരമായി ഭാരമേല്ക്കുന്ന നല്ല വില്ലു വലിച്ച് അലംബുഷനെ തീക്ഷ്ണമായ ശരങ്ങൾകൊണ്ട് അർദ്ദിപ്പിച്ചു. നീലാഞ്ജനക്കുന്നു പോലെയുള്ള അവൻ പല ബാണങ്ങൾ ഏറ്റ് രക്തം ചാടി, പൂത്തു നില്ക്കുന്ന മുരുക്കിന്റെമാതിരി ശോഭിച്ചു. ഭീമൻ എയ്യുന്ന ശരങ്ങൾ ചുററുമേല്ക്കുന്ന അവൻ, മഹാത്മാവായ പാണ്ഡവൻ തന്റെ ജ്യേഷ്ഠനെ കൊന്നതു ചിന്തിച്ച്, ഘോരമായ രൂപമെടുത്ത് ഭീമനോട് ഇപ്രകാരം പറഞ്ഞു: 'എടോ ഭീമാ! നീ പോർക്കളത്തിൽ നിൽക്കൂ! നീ എന്റെ പരാക്രമം കാണുക! എടാ ദുർബുദ്ധേ, ബകൻ എന്നു പേരായ ബലവാനായ രാക്ഷസപ്രവരനെ, എന്റെ ജ്യേഷ്ഠനെ, നീ ഞാൻ കാണാതെ കൊന്നില്ലേ?' എന്നു ഭീമനോടു പറഞ്ഞ് അവൻ മറഞ്ഞു. ഉടനെ ഭയങ്കരമായ ശരവർഷം ഭീമനിൽ ചൊരിഞ്ഞു. ആ രാക്ഷസൻ പോരിൽ മറഞ്ഞുപോയപ്പോൾ ഭീമൻ ആകാശം മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ടു മൂടി. ഭീമൻ എയ്യുവൻ തുടങ്ങിയപ്പോൾ ഒരു നിമിഷം കൊണ്ട് തേരിൽ മന്നിലെത്തുകയും, ഉടനെ ആകാശത്തേക്കു കയറുകയും ചെയ്തു. പിന്നെ അവൻ പല രൂപങ്ങളും കാണിച്ചു. ഒരു നിമിഷംകൊണ്ടു വലുതാവുകയും ഉടനെ വളരെ ചെറുതാവുകയും ചെയ്തു. മഴക്കാർപോലെ അലറി ഉച്ചത്തിൽ പറയുകയും, ഉടനെ വളരെ ചെറിയ ശബ്ദത്തിൽ പറയുകയും ചെയ്തു. പിന്നെ ചുററും ആകാശത്തിൽനിന്ന് അസംഖ്യം ശരങ്ങൾ വീഴുവാൻ തുടങ്ങി. കുണപം, വേൽ, കത്തി, ശൂലം, പട്ടസം, തോമരം, ശതഘ്നി, പരിഘം, ഭിണ്ഡിപാലം, വെണ്മഴു, പാറ, വാൾ, ഗുളം, ഋഷ്ടി, വജ്രം എന്നിങ്ങനെ ആ രാക്ഷസൻ വളരെ ശസ്ത്രവർഷം കഠിനമായി വർഷിച്ചു. പടത്തലയ്ക്കൽ ഭീമന്റെ ഭടന്മാരെ വധിച്ചു. അവൻ പോരിൽ ഭീസേനന്റെ ഗജങ്ങളെ കൊന്നു. അശ്വങ്ങളേയും, വളരെ കാലാളുകളേയും കൊന്നു. അവന്റെ ശരമേറ്റ് തേരിൽനിന്ന് രഥീന്ദ്രന്മാരും വീണു.

ചോരയാകുന്ന ജലവും, തേരാകുന്ന ചുഴിയും, ആനയാകുന്ന നക്രവും, കുടയാകുന്ന ഹംസവും, ചേറു കലങ്ങിയതും, ബാഹുക്കളാകുന്ന പാമ്പുകളുള്ളതും, രക്ഷോഗണങ്ങൾ ചുഴലുന്നതുമായ ഒരു പുഴ രക്ഷസ്സ് ഒഴുക്കി. നൃപതേ, ആ പുഴയിൽ വളരെ ചേദിപാഞ്ചാലസൃഞ്ജയന്മാർ ഒഴുകുവാൻ തുടങ്ങി. രാജാവേ, അവൻ ഭയംകൂടാതെ പോരിൽ ചരിക്കുവാൻ തുടങ്ങിയപ്പോൾ അവന്റെ വിക്രമംകണ്ട് പാണ്ഡവന്മാർ നടുങ്ങി. ഇതു കണ്ടപ്പോൾ നിന്റെ സൈന്യങ്ങൾക്കു സന്തോഷം വളർന്നു. രോമാഞ്ചമഞ്ചുമാറ് വലുതായ വാദ്യഘോഷങ്ങളുമുണ്ടായി.

നിന്റെ സൈന്യത്തിലുണ്ടായ ഘോരമായ ആ ഘോഷം കേട്ട് പാണ്ഡവൻ കൈകൊട്ടുന്നതു കേട്ട പാമ്പിന്റെമട്ടിൽ പൊറുക്കാതായി ചൊടിച്ച് കണ്ണു ചുവന്ന് ചുടുന്ന ഉഗ്രമായ അഗ്നി പോലെ, ത്വഷ്ടാവിനെപ്പോലെ, മാരുതി ത്വഷ്ടാസ്ത്രം തൊടുത്തു. ഉടനെ ശരസഹസ്രങ്ങൾ തുടർന്നുണ്ടായി. ശരൗഘം

കൊണ്ട് നിന്റെ സൈന്യമൊക്കെ ഓടുവാൻ തുടങ്ങി. ആ ഭീമസേനൻ വിടുന്ന മഹാസ്ത്രം രണാങ്കണത്തിൽ രക്ഷോമായ മുടിച്ചു എന്നുമാത്രമല്ല ആ രാക്ഷസേന്ദ്രനെ മർദ്ദിക്കുകയും ചെയ്തു. ആ രാക്ഷസൻ ഭീമസേനൻ എയ്തത് പലപാടും ഏല്ക്കുകയാൽ ഭീമനെ പോരിൽ വിട്ട് ഓടി ദ്രോണന്റെ പടയ്ക്കുളളിൽ കടന്നു. ആ രാക്ഷസേന്ദ്രനെ മഹാത്മാവായ ഭീമൻ ജയിച്ചതിൽ പാണ്ഡവന്മാർ ചുറ്റും ഏറ്റവും സന്തോഷത്തോടെ സിംഹനാദം മുഴക്കി. പ്രഹ്ളാദനെ പോരിൽ ജയിച്ച ശക്രനെ സുരന്മാർ എന്നപോലെ ബലവാനായ മാരുതിയെ ഹൃഷ്ടരായ മറ്റുളളവർ പൂജിച്ചു."

**109. അലംബുഷവധം** – സഞ്ജയൻ പറഞ്ഞു: "അലംബുഷൻ ഭയംകൂടാതെ പോരിൽ സഞ്ചരിക്കുമ്പോൾ ഘടോൽക്കചൻ പെട്ടെന്നു നേരിടുകയും തീക്ഷ്ണമായ ശരങ്ങളെ എയ്യുകയും ചെയ്തു. ആ രാക്ഷസശ്രേഷ്ഠന്മാർ തമ്മിൽ ഭീഷണമായ ആരവം ഉണ്ടാക്കി പോരാടി. രാക്ഷസശ്രേഷ്ഠന്മാർ തമ്മിലുണ്ടായ ആ രണം പണ്ട് രാമരാവണന്മാർ തമ്മിലുണ്ടായ രണം പോലെ ഭയാനകമായി. ഘടോൽക്കചൻ ഇരുപതു ബാണങ്ങൾ അലംബുഷന്റെ സ്തനാന്തരത്തിൽ എയ്ത് സിംഹത്തെപ്പോലെ അലറി. യുദ്ധദുർമ്മദനായ ഹൈഡിംബനെ അലംബുഷൻ എയ്തെയ്ത് ആകാശം തിങ്ങുമാറ് ഹൃഷ്ടനായിത്തീർന്നു. ആ ബലശാലികളായ രാക്ഷസന്മാർ അപ്രകാരം പരസ്പരം ക്രോധിച്ച് യാതൊരു ഭേദവുംകൂടാതെ മായായുദ്ധം ചെയ്തു. അനേകശതം മായകൾ സൃഷ്ടിച്ച് തമ്മിൽ മോഹം വളർത്തിക്കൊണ്ട്, മായായുദ്ധവിദഗ്ദ്ധന്മാരായ അവർ മായായുദ്ധം തുടർന്നു. ഘടോൽക്കചൻ ഏതേതു മായ യുദ്ധത്തിൽ കാട്ടുന്നുണ്ടോ, അതാതു മായകളെ മായകൊണ്ട് അലംബുഷൻ മുടിച്ചു. മായായുദ്ധപ്രൗഢനായ അവൻ അപ്രകാരം പൊരുതുമ്പോൾ അലംബുഷന്റെ ശരനില കണ്ട് പാണ്ഡവൻ കോപിച്ചു. പോരിൽ ഉഴറ്റോടെ അവൻ ചുറ്റുന്ന സമയത്ത് ഭീമൻ മുതലായ മഹാരഥന്മാർ പാഞ്ഞണഞ്ഞു. തേർക്കൂട്ടത്താൽ കോട്ടകെട്ടി അവനെ, ആനയെ ചുററും തീക്കൊളളി വെക്കുന്നതുപോലെ ശരങ്ങൾ എയ്തു. ശസ്ത്രമായകൊണ്ട് അവൻ അവരുടെ അസ്ത്രവേഗത്തെ നിർത്തി. കാട്ടുതീയിൽനിന്നു രക്ഷപ്പെട്ട ആനപോലെ അവൻ ആ തേർക്കൂട്ടത്തെ വിട്ട് പുറത്തുചാടി. ഇടിനാദംപോലെ അലറുന്ന ഘോരമായ വില്ലെടുത്തുലച്ച് ഭീമനെ ഇരുപത്തഞ്ചും, ഘടോൽക്കചനെ അഞ്ചും ശരങ്ങൾ എയ്തു. യുധിഷ്ഠിരനെ മൂന്നും, സഹദേവനെ ഏഴും, നകുലനെ എഴുപത്തിമൂന്നും, ദ്രൗപദേയന്മാരെ അയ്യഞ്ചും ശരങ്ങൾ എയ്ത് അലറി. ഒമ്പതു ശരങ്ങൾ ഭീമനും, അഞ്ചു ശരങ്ങൾ സഹദേവനും, നൂറു ശരങ്ങൾ ധർമ്മപുത്രനും ആ രക്ഷസ്സിനെ എയ്തു. അറുപത്തിനാലു ശരങ്ങൾ നകുലനും, മുമ്മൂന്നു ശരങ്ങൾ ദ്രൗപദേയന്മാരും, ഹൈഡിംബൻ അമ്പതും ശരങ്ങൾ പോരിൽ ആ രാക്ഷസനെ എയ്തു. വീണ്ടും എഴുപതു ശരങ്ങൾ ആ ബലവാൻ എയ്ത് അലറി. അവന്റെ ഉച്ചത്തിലുള്ള നാദംകൊണ്ടു പാർത്തട്ടാകെ വിറച്ചുപോയി. രാജാവേ പർവ്വതം, ജലാശയം, ആരണ്യം എന്നിവ ചേർന്ന ഭൂമി വിറച്ചുപോയി.

ആ മഹാരഥന്മാരെല്ലാവരും ചുററും നിന്നു ശരങ്ങൾ ചൊരിഞ്ഞ അവൻ അയ്യഞ്ചു ശരങ്ങൾകൊണ്ട് എതിർത്തെയ്തു. ക്രുദ്ധനായ ആ രാക്ഷസനിൽ ക്രോധത്തോടെ രാക്ഷസനായ ഹൈഡിംബൻ പിന്നെ ഏഴു സായകങ്ങൾ എയ്തു. ആ ബലവാനായ രാക്ഷസൻ പൊന്നുകെട്ടിയതും, തേച്ചു മൂർച്ചകൂട്ടിയതുമായ ബാണങ്ങൾ വർഷിച്ചു. മൂർച്ചകൂട്ടിയ ആ ശരങ്ങൾ രാക്ഷസേന്ദ്രനിൽ ശക്തരായ സർപ്പങ്ങൾ ഗിരിഗഹ്വരങ്ങളിലെന്നവിധം കയറിപ്പോയി. പിന്നെ ആ പാണ്ഡവന്മാർ തീക്ഷ്ണമായ ശരങ്ങൾ ഉഴറ്റോടെ എയ്തു. ഹൈഡിംബനും അവനിൽ ശരങ്ങൾ വിട്ടു. ജയം നേടുന്ന ആ പാണ്ഡുപുത്രന്മാർ എയ്യുന്ന ശരങ്ങളേറ്റ് അവർ മർത്ത്യധർമ്മത്തിൽപ്പെട്ട് കർത്തവ്യമെന്തെന്ന് അറിയാത്തമട്ടായി. അപ്പോൾ മഹാബലനും, യുദ്ധശൗണ്ഡനുമായ ഭീമപുത്രൻ ആ നിലയിൽ അവനെക്കണ്ടപ്പോൾ വധിക്കുവാൻ തീരുമാനിച്ചു. രാക്ഷസേന്ദ്രന്റെ തേരിന്നുനേർക്കേറ്റ് നല്ല പോലെ ശക്തിയെടുത്തു. തീപ്പിടിച്ച മലപോലെയുളളവനും, പൊട്ടിച്ച അഞ്ജനക്കല്ലിന്റെ നിറമുളളവനുമായ അലംബുഷനെ ഹൈഡിംബൻ തേർ മാറിക്കയറി രോഷത്താൽ പ്രഹരിച്ചു. ഗരുഡൻ സർപ്പത്തെ എന്നപോലെ ഘടോൽക്കചൻ അവനെ തേരിൽനിന്ന് ഉയർത്തി. ഉയർത്തിയതിന്നുശേഷം രണ്ടു കൈകൊണ്ടും പിടിച്ചു വീണ്ടും വീണ്ടും അവൻ ചുററിച്ചു വീശി. പാറയിന്മേൽ നിറകുടം ഉടയ്ക്കുന്നതുപോലെ അവനെ നിലത്തിട്ട് ഒരു കുത്തു കൊടുത്ത് ഉടച്ചു. ബലലാഘവത്തോടും, വിക്രമത്തികവോടും ഭീമപുത്രൻ ഈ അത്ഭുതവിക്രമം കാണിച്ചതു കണ്ട് പട പേടിച്ചു പാഞ്ഞു.

ദേഹമൊക്കെപ്പൊട്ടി അസ്ഥിയൊടിഞ്ഞു തകർന്ന് അതിഭയങ്കരമായി. വീരനായ ഘടോൽക്കചൻ കൊന്ന ആ അലംബുഷൻ ചതഞ്ഞുചത്തു. ആ രാക്ഷസൻ ചത്തപ്പോൾ സുമനസ്സുകളായ പാണ്ഡവന്മാർ സിംഹനാദം പൊഴിച്ച് വസ്ത്രം വീശി. ശക്തനായ ആ രാക്ഷസനെ കൊന്നതായിക്കണ്ട്, തകർന്ന മലപോലെ കിടക്കുന്നതായിക്കണ്ട്, നിന്റെ ശൂരന്മാരായ ഭടന്മാരും, സൈന്യങ്ങളും ഹാ! ഹാ! എന്ന് ആർത്തു. ആ നിശാചരനെ കണ്ട് കാണികൾ കൗതുകംപൂണ്ടു. യദൃച്ഛയാ ഭൂമിയിൽ വീണ ചൊവ്വാഗ്രഹം കണ്ടതുപോലെ അത്ഭുതപ്പെട്ടു. ആ നിശാടനെ ബലവാനായ ഘടോൽക്കചൻ കൊന്ന്, വലനെ കൊന്ന ശക്രനെപ്പോലെ ഉച്ചത്തിൽ അലറി.

പിതാക്കളും, ബന്ധുക്കളും പുകഴ്ത്തുന്നവനും, ദുഷ്കരമായ കർമ്മംചെയ്തവനുമായ ഘടോൽക്കചൻ തന്റെ ശത്രുവിനെ, പൂത്ത നീലക്കടമ്പുപോലെ ശോഭിക്കുന്നവനായ അലംബുഷനെ, വധിച്ച് ഹൃഷ്ടനായിത്തീർന്നു. പിന്നെ യോദ്ധാക്കളുടെ സിംഹനാദങ്ങൾ ശരൗഘധ്വനിയോടും, ശംഖധ്വനിയോടുംകൂടി ഉയർന്നു. ആ അട്ടഹാസങ്ങളും ധ്വനികളുംകേട്ട് കുരുക്കൾ എതിരായി ആർത്തു. ആ ശബ്ദഘോഷങ്ങൾ എല്ലായിടത്തും മാറ്റൊലിക്കൊണ്ടു."

**110. യുധിഷ്ഠിരവാക്യം – യുധിഷ്ഠിരന്റെ ഉൽക്കണ്ഠ** – ധൃതരാഷ്ട്രൻ പറഞ്ഞു: "സാത്യകി എങ്ങനെ പോരിൽ ദ്രോണനെ തടുത്തു? ഹേ, സഞ്ജയാ! അതു ശരിക്ക് എല്ലാം പറയുക. കേൾക്കുവാൻ വളരെ കൗതുകമുണ്ട്!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, മഹാപ്രാജ്ഞാ! രോമഹർഷണമായ ആ രണത്തെപ്പററി ഞാൻ പറയാം. ദ്രോണൻ യുയുധാനാദികളായ പാണ്ഡവന്മാരുമായി നടത്തിയ പോരാട്ടം വിശദമായി ഞാൻ പറയാം.

യുയുധാനൻ പട മുടിക്കുന്നതായിക്കണ്ടപ്പോൾ സത്യവീരനായ അവനോട് ദ്രോണൻ എതിർത്തു. മഹാരഥനായ ദ്രോണൻ ഊക്കോടുകൂടി എത്തുന്ന സമയത്ത് സാത്യകി ക്ഷുദ്രകങ്ങൾ എന്നു പറയുന്ന ശരങ്ങൾ ഇരുപത്തഞ്ചെണ്ണം എയ്തു. പോരിൽ വിക്രമിയായ ദ്രോണൻ ശിനിവീരനെ പൊൻകടക്കെട്ടുളള കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾ അപ്പോൾ എയ്തു. ശത്രുവിന്റെ രക്തംകുടിക്കുന്ന ആ ശരങ്ങൾ ചട്ടപിളർന്ന് ചീറുന്ന പാമ്പുകൾപോലെ നിലത്തു കുത്തി.

ദീർഘബാഹുവായ അവൻ ചൊടിച്ച് അടിയേറ്റ ആനപോലെ തീപോലുള്ള അമ്പതു നാരാചത്താൽ ആ ഗുരുമുഖ്യനെ എയ്തു. പോരിൽ ദ്രോണൻ സാത്യകി എയ്ത അമ്പുകൊണ്ട് വളരെ വേഗത്തിൽ കിണയുന്ന സാത്യകിയേയും പല ശരങ്ങൾകൊണ്ടും എയ്തു. പിന്നെ മഹാബലനായ ആ വില്ലാളിവീരൻ ചൊടിച്ച് സാത്വതനെ മൂർച്ച കൂട്ടിയ ഒരു ശരംകൊണ്ട് പീഡിപ്പിച്ചു. പോരിൽ ഭാരദ്വാജന്റെ എയ്ത്തുകൊണ്ട സാത്യകി എന്താണു ചെയ്യേണ്ടതെന്ന് അറിയാത്തമട്ടിൽ അമ്പരന്നു. സാത്യകി വിഷണ്ണവദനനായി പോരിൽ തീക്ഷ്ണമായ ശരങ്ങൾ തൂകുന്ന ദ്രോണനെക്കണ്ട് കർത്തവ്യമൂഢനായി സാത്യകിയുടെ നില കണ്ടു സന്തോഷിച്ച് നിന്റെ മക്കളും ഭടന്മാരും സിംഹനാദം മുഴക്കി.

ആ സിംഹനാദം കേട്ടിട്ടും സാത്യകിയേററ പീഡകണ്ടും യുധിഷ്ഠിരരാജാവു സൈന്യത്തോടു പറഞ്ഞു: 'ഇതാ വൃഷ്ണി പ്രവരനും സത്യവിക്രമനുമായ സാത്യകി പോരിൽ രാഹുവാൽ ഭാനു എന്നപോലെ വീരഗ്രസ്തനായിരിക്കുന്നു. പാഞ്ഞേല്ക്കുവിൻ! ഓടിച്ചെല്ലുവിൻ! ശൈനേയൻ പൊരുതുന്നിടത്തെത്തുവിൻ!' പിന്നെ ധൃഷ്ടദ്യുമ്നനോടു പറഞ്ഞു: 'പാർഷതാ, ഉടനെ ദ്രോണന്റെനേർക്കു പാഞ്ഞേല്ക്കുക! എന്താണു നില്ക്കുന്നത് പാർഷതാ! ദ്രോണനിൽനിന്ന് ഈയുള്ളവർക്ക് ഉഗ്രമായ ഭയം ബാധിച്ചതു കാണുന്നില്ലേ? ഇതാ വില്ലാളിയായ ദ്രോണൻ പോരിൽ സാത്യകിയുമായി, ചരടിൽക്കെട്ടിയ പക്ഷിയെ പൈതൽ എന്നപോലെ കളിക്കുന്നു. ഭീമസേനൻ തുടങ്ങിയവരെല്ലാം അങ്ങോട്ടു പോകുവിൻ. നിന്നോടൊപ്പംതന്നെ അവരും ശൈനേയന്റെ തേരിന്നടുത്തേക്കു പോകട്ടെ! ഞാനും നിന്നെ സൈന്യത്തോടുകൂടി പിൻതുടരുന്നുണ്ട്. യമന്റെ ദംഷ്ട്രയിൽപ്പെട്ട സാത്യകിയെ ഉടനെ വിടുർത്തുക.' എന്നു പറഞ്ഞ് രാജാവ് സർവ്വ സൈന്യത്തോടുംകൂടി പോരിൽ ദ്രോണന്റെനേർക്ക്, യുയുധാനൻനിമിത്തമായി ഏറ്റു. അവിടെ ദ്രോണനോട് എല്ലാവരുംകൂടി എതിർത്തപ്പോൾ വളരെ ശബ്ദഘോഷങ്ങളുണ്ടായി. പാണ്ഡവർക്കും സൃഞ്ജയർക്കും നന്മയായി.

അവർ ഭാരദ്വാജരഥീന്ദ്രനെ എതിർത്തു. മയിൽച്ചിറകും, കങ്കച്ചിറകും വെച്ച തീക്ഷ്ണമായ ബാണങ്ങൾ വർഷിച്ചു. ആ യോധന്മാരോടു ചിരിച്ച് ദ്രോണൻ ഏറ്റു. വന്നെത്തുന്ന പാന്ഥന്മാരെ ജലം, പീഠം എന്നിവയാൽ സൽക്കരിക്കുന്നതുപോലെയാണ് സ്വാഗതം ചെയ്ത് ദ്രോണൻ സ്വീകരിച്ചത്. വില്ലാളിയായ ഭാരദ്വാജന്റെ ശരംകൊണ്ട് തൃപ്തരായ അവർ ആതിഥേയഗൃഹത്തിൽ പ്രവേശിച്ച അതിഥിപോലെ ഭാരദ്വാജനെ നോക്കുവാൻപോലും ആളായില്ല. ദിനമദ്ധ്യഗനായ സൂര്യനെ എന്നമാതിരി ആ വില്ലാളികളെയൊക്കെ ശസ്ത്രധരോത്തമനായ ദ്രോണൻ ശരങ്ങളാൽ രശ്മിമാനായ ഭാനുപോലെ തപിപ്പിച്ചു. വധിക്കപ്പെടുന്ന പാണ്ഡുസൃഞ്ജയന്മാർ ചേറ്റിൽ പൂണ്ട ആന പോലെ ആപത്തിൽനിന്നു കയറുവാനുള്ള മാർഗ്ഗം കാണാതെ ഉഴന്നു.

ദ്രോണന്റെ പറന്നെത്തുന്ന ശരങ്ങൾ സൂര്യന്റെ രശ്മിജാലം പോലെ കാണപ്പെട്ടു. ഇരുപത്തഞ്ചു പാഞ്ചാലന്മാരെ ദ്രോണൻ വധിച്ചു. ആ മൃതരായ വില്ലാളിവീരന്മാർ ധൃഷ്ടദ്യുമ്നൻ സമ്മതിച്ച വീരന്മാരായിരുന്നു. പാണ്ഡുസൈന്യത്തിലും പാഞ്ചാലപ്പടയിലും വമ്പന്മാരെ കൊന്ന് ദ്രോണൻ ശോഭിക്കുന്നതായികണ്ടു. നൂറു കേകയന്മാരെക്കൊന്ന് ചുററും ഓടിച്ചുവിട്ട് വാതുറന്ന അന്തകനെപ്പോലെ ദ്രോണൻ ഉജ്ജ്വലിച്ചുനിന്നു.

പാഞ്ചാലസൃഞ്ജയന്മാരേയും, മത്സ്യകേകയന്മാരേയും ദ്രോണൻ നൂറും ആയിരവും പേരെ ജയിച്ചു. ദ്രോണന്റെ ശരങ്ങൾ ഏല്ക്കുന്ന അവർ വലിയ ശബ്ദത്തിൽ ആർത്തു. കാട്ടുതീയിൽപ്പെട്ട കാട്ടുജന്തുക്കൾപോലെ അലറി.

രാജാവേ, ദേവഗന്ധർവ്വന്മാരും, പിതൃക്കളും പറഞ്ഞു: 'ഇതാ പാഞ്ചാലപാണ്ഡവന്മാർ സൈന്യത്തോടുകൂടി പായുന്നു. പോരിൽ ദ്രോണൻ സോമകന്മാരെ കൊന്നൊടുക്കുകയാണ്.' ആരും എതിർത്തു ചെന്നില്ല.

അപ്രകാരം ഘോരമായ വീരനാശം നടന്നുകൊണ്ടിരിക്കെ യുധിഷ്ഠിരൻ പാഞ്ചജന്യത്തിന്റെ മഹാധ്വനി കേട്ടു. വാസുദേവന്റെ ശംഖനാദം മുഴങ്ങി. സിന്ധുരാജാവിന്റെ രക്ഷകന്മാരായ വീരന്മാർ പൊരുതുന്നസമയത്ത്, അർജ്ജുനന്റെ രഥംനോക്കി ധാർത്തരാഷ്ട്രന്മാരും ആർക്കുന്ന സമയത്ത്, ഗാണ്ഡീവത്തിന്റെ ശബ്ദം കേൾക്കാതായപ്പോൾ, രാജാവ് കശ്മലപ്പെട്ടു ചിന്തിച്ചു. 'തീർച്ചയായും നമുക്കു ക്ഷേമമല്ല! പാർത്ഥൻ ആർക്കുന്നു! കുരുക്കളും ഹൃഷ്ഠരായി അലറുന്നുണ്ട്. വീണ്ടും വീണ്ടും കേൾക്കുന്നുണ്ട്. ശംഖരാജനും ആർക്കുന്നു' എന്നു വിചാരിച്ച് വ്യാകുലതയോടെ കൗന്തേയനായ അജാതശത്രു സാത്വതനോട് ഇടറിയ ശബ്ദത്തോടെ, വീണ്ടും വ്യാമോഹത്തോടെ, മേലാൽ വേണ്ടതു നോക്കുന്നതിന്നുവേണ്ടി, ശിനിപുംഗവനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "പണ്ടേതന്നെ സത്തുക്കൾ കണ്ട ശാശ്വത ധർമ്മം ആപത്തിൽ സുഹൃത്തുക്കൾക്കു വേണ്ടതു ചെയ്യുക എന്നതാണ്. അതിന്നുള്ള കാലം ഇപ്പോൾ വന്നെത്തിയിരിക്കുന്നു. ഞാൻ എല്ലാ യോദ്ധാക്കളേയും നോക്കിക്കണ്ടിട്ട് നിന്നേക്കാൾ യോഗ്യനായ മറ്റൊരു സുഹൃത്തിനെ കാണുന്നില്ല. നിത്യവും പ്രീതികലർന്നവനും, നിത്യവും പിന്തുണനില്ക്കുന്നവനുമായി ആരുണ്ട്? അവനെ ആപത്തിൽ സഹായിയായി കൈക്കൊള്ളണം എന്നാണ് എന്റെ അഭിപ്രായം. കേശവൻ എപ്രകാരമാണോ പാണ്ഡവന്മാർക്ക് ആശ്രയം, അപ്രകാരംതന്നെ ഹേ, വാർഷ്ണേയാ! നീയും കൃഷ്ണതുല്യപരാക്രമനാണ്. ഞാൻ നിന്നിൽ ഭാരം ചുമത്തുകയാണ്. അതു നീ താങ്ങണം. സനാതനമായ എന്റെ ഈ അഭിപ്രായം നീ പാഴാക്കരുതേ! ഭ്രാതാവായും, സഖാവായും ഇരിക്കുന്ന നിന്റെ ഗുരുവായ അർജ്ജുനന്നു പോരിൽ കഷ്ടപ്പാട് പററിയിരിക്കുന്ന ഈ സമയത്ത് ഒന്നു സഹായിക്കുക. അല്ലയോ നരർഷഭാ! നീയാണെങ്കിൽ ശൂരനും, സത്യവ്രതനും, മിത്രങ്ങൾക്കെല്ലാം അഭയപ്രദനും, പാരിൽ കർമ്മങ്ങൾകൊണ്ട് സത്യവാക്കായ പുകഴ്ന്നവനുമാണ്. മിത്രത്തിന്നു വേണ്ടി പോരിൽ ജീവൻകളയുന്നവന്നും, വിപ്രന്മാർക്ക് ഭൂമി നല്കുന്നവന്നും ഫലം തുല്യമാണ്. പല രാജാക്കന്മാരും ബ്രാഹ്മണർക്കു ഭൂമിയൊക്കെ ദാനംചെയ്തു സ്വർഗ്ഗംപ്രാപിച്ചതായി കേട്ടിട്ടുണ്ട്. ധർമ്മാത്മാവേ, ഞാൻ ഭവാനോട് തൊഴുതുകൊണ്ട് ഇരക്കുകയാണ്. ഭൂദാനതുല്യമായിട്ടോ, അതിനേക്കാൾ മെച്ചമായിട്ടോ ഉള്ള ഒരു ഫലം ഞാൻ നിന്നോട് ഇരക്കുകയാണ്.

ഒന്നാമനായി മിത്രങ്ങൾക്കൊക്കെ അഭയപ്രദനായ കൃഷ്ണനുണ്ട്. പോരിൽ പ്രാണൻകൂടി ഉപേക്ഷിച്ചാണല്ലോ സാത്യകി, ഭവാൻ നില്ക്കുന്നത്? ഈ പോരിൽ കീർത്തിസമ്പാദിക്കുവാൻ വിക്രമിക്കുന്ന വീരൻ ശൂരനെത്തന്നെ തുണയ്ക്കണം. മററു നാടന്മാർ ഇതിൽപ്പെടുകയില്ല. ഇപ്രകാരം സംശയത്തിൽപ്പെട്ടുനില്ക്കുന്ന വിജയന്നു പോരിൽ ഭവാനല്ലാതെ മറ്റൊരാൾ രക്ഷയ്ക്കില്ല മാധവാ! നിന്റെ ധർമ്മത്തെ നൂറുവട്ടം ശ്ലാഘിച്ചുകൊണ്ട് പാണ്ഡവൻ എനിക്കു ഹർഷം ജനിപ്പിച്ച് വീണ്ടും വീണ്ടും പുകഴ്ത്തിയതു ഞാൻ ചിന്തിക്കുന്നു. ലഘുഹസ്തൻ, ചിത്രയോധി, ക്ഷിപ്രപരാക്രമൻ, സർവ്വാസ്ത്രജ്ഞൻ, മഹാപ്രാജ്ഞൻ, ശൂരൻ ഈ നിലയിലുള്ള ഒരുത്തനുണ്ടോ പോരിൽ മയങ്ങുന്നു. മഹാസ്കന്ധനും, മഹാബാഹുവും, മഹോരസ്കനും, മഹാഹനുവും, മഹാബലനും, മഹാവീര്യനും, മഹാത്മാവുമാണ് ആ മഹാരഥൻ. എന്റെ ശിഷ്യനും തോഴനുമായ അവന്നു ഞാൻ ഇഷ്ടനാണ്. എനിക്ക് അവനും അപ്രകാരം തന്നെയാണ്. എന്റെ തുണയ്ക്കേറ്റു ശൈനേയൻ കുരുക്കളെ മുടിക്കും. നമുക്കുവേണ്ടി രാജാവേ, കൃഷ്ണൻ സന്നദ്ധനായി വരാം. രാമനും, പിന്നെ പ്രദ്യുമ്നരഥിവീരനും, ഗദനും, സാരണനും, സാംബനും വൃഷ്ണിമാരോടുകൂടി വലിയ സൈന്യങ്ങൾക്കു മുമ്പിലായി സഹായിക്കുവാൻ എത്തും. എന്നാലും രാജാവേ, സത്യവീര്യാ! ഞാൻ പുരുഷർഷഭനായ ശൈനേയനെ സഹായിക്കുവാൻ നിയോഗിക്കുന്നതാണ്. അവന്നു കിടയായി മറ്റാരും ഇന്നില്ല. ഇപ്രകാരം ഉണ്ണീ, ദ്വൈതവനത്തിൽവെച്ച് ഫൽഗുനൻ എന്നോടു പറഞ്ഞു. നീ ഇല്ലാത്ത സമയത്ത് നിന്റെ യഥാർത്ഥമായ ഗുണം സഭയിൽ അവൻ വാഴ്ത്തിപ്പറയുന്നു. അവന്റെ ഈ നിശ്ചയത്തെ നീ പാഴിലാക്കരുത്. ധനഞ്ജയന്റെയും, ഭീമസേനന്റെയും നിശ്ചയത്തെ പാഴാക്കരുത്. തീർത്ഥയാത്രാകാലത്ത് ഞാൻ ദ്വാരകയിൽ എത്തിയപ്പോൾ അവിടെവെച്ചു ഫൽഗുനനിൽ നിന്റെ കൂറ് ഞാൻ കണ്ടതാണ്. ആ സൗഹൃദം, അത്രയും പരകോടിയിൽ എത്തിയ സൗഹൃദം, ഞാൻ മറ്റൊരാളിലും കാണുകയുണ്ടായില്ല. കഷ്ടപ്പെടുന്ന ഞങ്ങളെ നിന്നെപ്പോലെ ഭജിക്കുന്ന മറ്റൊരാളെ ഞാൻ കണ്ടില്ല. ആഭിജാത്യം, കൂറ് എന്നിവയാൽ വേഴ്ചയ്ക്കും, പഠിപ്പിന്നും, വീര്യത്തിന്നും, മിത്രതയ്ക്കും, കുലത്തിന്നും സത്യത്തിന്നും, കനിവിന്നും തക്ക

തായ കർമ്മം, ഹേ, വില്ലാളിവീരാ! നീ ചെയ്യുക! ദ്രോണൻ ചട്ട ധരിപ്പിച്ച ഊക്കിൽ സുയോധനൻ പോയി. കുരുക്കളിൽ മഹാരഥ നായ അവൻ മുമ്പേ ചെന്നിട്ടുമുണ്ട്. വിജയനെപ്പററി വലിയ ഒരു സ്വരം കേൾക്കുന്നു! അതുകൊണ്ട് ഹേ മാനദാ! ശൈനേയാ, ഒന്നു വേഗം ചെല്ലൂ. ഭീമനും പടയോടുകൂടിച്ചേർന്ന ഞങ്ങളും ദ്രോണനെ തടയാം, അവൻ നിന്നോടേററ് എതിർക്കുകയാണെ ങ്കിൽ! നോക്കൂ ശൈനേയാ, സൈന്യങ്ങൾ പോരിൽ ഓടുന്നതു കണ്ടുവോ? കൗരവപ്പട പിളർക്കുകയും, പോരിൽനിന്നു ഘോര മായ ശബ്ദം പുറപ്പെടുകയും ചെയ്യുന്നു. കൊടുങ്കാററുകൊണ്ടു വാവിൻദിവസം കടൽ ചിന്നുന്നവിധം ധാർത്തരാഷ്ട്രന്റെ ബലം പാർത്ഥൻ ചിന്തിക്കുകയാണ്. നോക്കൂ!

ഓടുന്ന തേരുകളും, ആൾക്കാരും, അശ്വജാലവുമായി പൊടി പറപ്പിച്ചുകൊണ്ട് കൗരവപ്പട ഇളകുന്നു. നഖരപ്രാസയോ ധികളായ സിന്ധുസൗവീരവീരന്മാർ ചുഴലുന്ന വിധത്തിലാണ് പരമർദ്ദനനായ അർജ്ജുനന്റെ നില. അസംബാധമായ ബലം പോരാ ജയദ്രഥനെ ജയിക്കുവാൻ. ഇവരാണെങ്കിൽ സൈന്ധ വന്നുവേണ്ടി പ്രാണൻ പോക്കുവാനായി തയ്യാറാണ്. വേൽ, അമ്പ്, വലിയ കൊടി, വളരെ ആനകളും, അശ്വങ്ങളും, ഇവയോ ടുകൂടിയ ധാർത്തരാഷ്ട്രബലത്തെ നോക്കൂ! ദുരാസദമാണ് ഈ സൈന്യം!

ഹേ ശൈനേയാ! ദുന്ദുഭിഘോഷത്തേയും, ശംഖശബ്ദ ത്തേയും കേൾക്കുന്നില്ലേ? സിംഹാരവവും, തേരിന്റെ ചക്രനേ മീധ്വനിയും കേൾക്കുന്നു. ഗജാരവവും, കാലാൾകളുടെ ഇര മ്പലും കേൾക്കുന്നു. ഭൂമി കുലുക്കി ഓടുന്ന സാദികളുടെ ഘോഷവും കേൾക്കുന്നു. മുൻഭാഗത്ത് സൈന്ധവപ്പടയും പിൻഭാഗത്ത് ദ്രോണസൈന്യവും ചേർന്നാൽ ഹേ നരവ്യാഘ്രാ, ഇന്ദ്രനായാലും വിഷമിക്കാതെ കഴികയില്ല. അതിരില്ലാത്ത ആ പടക്കടലിൽ മുങ്ങി ജീവൻ വിട്ടുപോയി എന്നും വരാം. അവൻ പോരിൽ ചാവുകയാണെങ്കിൽ പിന്നെ എന്നെപ്പോലെയുള്ളവൻ ജീവിച്ചിരിക്കുമോ?

ഏതായാലും ഞാൻ കുഴങ്ങി. ഭവാൻ ജീവിച്ചിരിക്കെ, ശ്യാമനും സുന്ദരനും മഹാബാഹുവും യുവാവുമായ ഗുഡാകേ ശൻ, ലഘ്വസ്ത്രനായ ചിത്രയോധി, പുലർച്ചയ്ക്കു ഭാരതപ്പട കയ റിയതാണ്. പകൽ കഴിയുവാൻപോവുകയാണ്. ഹേ, വാർഷ്ണേയാ! അവൻ ജീവിക്കുന്നുണ്ടോ ഇല്ലയോ എന്നു ഞാൻ അറിയുന്നില്ല. കുരുക്കളുടെ സൈന്യമാണെങ്കിൽ കടലു പോലെ പരന്നതാണ്. ഒരാൾ തനിച്ച്, മഹാരഥനായ ബീഭത്സു തനിച്ച് വാനവർക്കും ദുസ്സഹമായ ഭാരതപ്പടകയറി. എനിക്ക് ഇപ്പോൾ യുദ്ധത്തിൽ ലേശവും ബുദ്ധി നില്ക്കുന്നില്ല. ദ്രോണ നും പോരിൽ ഊക്കു മുഴുവൻ കാണിച്ച് എന്റെ ബലത്തെ പീഡി പ്പിക്കുന്നു!

മഹാബാഹോ, നീ കണ്ടില്ലേ, വിപ്രൻ ചുററുന്നമാതിരിയിൽ കാര്യങ്ങളൊക്കെ ഒന്നിച്ചുവന്നത്? അങ്ങനെ ഒന്നിച്ചുവരുന്ന കാര്യങ്ങൾക്കൊക്കെ നീ വിചക്ഷണനാണ് നിവൃത്തികാണു വാൻ! ഉടനെ ഫലം ഉണ്ടാകുന്നകാര്യം ഗ്രഹിച്ചു ചെയ്യുക! എല്ലാ കാര്യങ്ങളിലുംവെച്ചു മഹത്തായ കാര്യം പോരിൽ അർജ്ജുനനെ കാക്കുക എന്നുള്ളതാണ്.

അഖിലവിശേശ്വരനായ വാസുദേവനെപ്പററി അല്ലൽ തോന്നുന്നു. പോരിൽ അവനാണെങ്കിൽ മൂന്നുലോകവും ഒന്നി ച്ചെതിർത്താലും വെല്ലുവാൻ കഴിവുള്ള നരവ്യാഘ്രനാണ്. ഞാൻ പറയുന്നത് സത്യമാണ്. പിന്നെ ഈ ബലംകെട്ട ധാർത്ത രാഷ്ട്രന്മാരുടെ ബലത്തെപ്പററി ചിന്തിച്ചു വിഷമിക്കേണ്ടതില്ല. അർജ്ജുനന്റെ കഥ ഇപ്പോൾ വളരെ കഷ്ടമാണ്. പലരുംകൂടി എതിർത്തു പലരോടും പോരാടി ക്ഷീണിച്ചു വിഷമിച്ചിട്ടുണ്ടാകും. പലരേയും വെട്ടിവീഴ്ത്തുന്ന അവൻ പ്രാണൻകളയുവാനും മടിക്കില്ല. അതോർത്ത് എന്റെ തല ചുററിപ്പോകുന്നു. മോഹാ ലസ്യമുണ്ടാകുന്നു! അവന്റെ വഴിനോക്കി നീ ചെല്ലുക. നീയ ല്ലാതെ അതിന്നു കഴിവുള്ളവരാരുണ്ട്? എന്നെപ്പോലെയുള്ളവൻ നിന്നെപ്പോലെയുള്ള ഒരാളെ ഇപ്രകാരമുള്ള സന്ദർഭത്തിൽ അയ യ്ക്കാതിരിക്കുമോ?

പോരിൽ വൃഷ്ണിപ്രവരന്മാരിൽ പുകഴ്ന്നവർ രണ്ടുപേർ മാത്രമാണ്; പ്രദ്യുമ്നനും, മഹാബാഹുവായ നീയുമാണ്. അസ്ത്രത്തിൽ നാരായണാഭനും, ശക്തിയിൽ സങ്കർഷണതുല്യ നുമാണ് നീ. വീര്യത്തിൽ നീ അർജ്ജുനതുല്യനുമാണ്. സജ്ജ നങ്ങൾ നിന്നെ ഭീഷ്മദ്രോണന്മാരിലും മേലേ യുദ്ധവിദഗ്ദ്ധനാ യി, പുരുഷവ്യാഘ്രനായി, വാഴ്ത്തുന്നു. അസാദ്ധ്യമായി സാത്യ കിക്ക് ഒന്നുംതന്നെ ഇല്ലെന്നു പറയുന്നു. അതുകൊണ്ട് ഹേ മഹാ ബലാ! ഞാൻ നിന്നോടു പറയുന്നതു നീ ഉടനെ ചെയ്യുക. ജഗ ത്തിന്റേയും, എന്റേയും, അർജ്ജുനന്റേയും സംഭാവന നീ മറിച്ച് ആക്കിത്തീർക്കരുത്. പ്രിയപ്പെട്ട പ്രാണൻ പോരിൽ വിട്ടും വീര ന്റെ മട്ടിൽ നീ ചരിച്ചാലും. ഹേ ശൈനേയാ, പോരിൽ ദാശാർഹ ന്മാർ ജീവനെ രക്ഷിക്കാറില്ല. പൊരുതാതിരിക്കുക, നില്ക്കാതി രിക്കുക, പോരിൽ പിന്നോക്കം ഓടുക, ഭീരുക്കളുടേയും ദുർജ്ജ നങ്ങളുടേയും രീതി സ്വീകരിക്കുക ഇവയൊന്നും ദാശാർഹർക്കി ല്ല. കൃഷ്ണൻ നിനക്കും ഗുരുവാണല്ലോ. അർജ്ജുനനും നിന്റെ ഗുരുവാണല്ലോ. ഈ രണ്ടു കാരണംകൊണ്ടുമാണ് ഞാൻ നിന്നോടു പറയുന്നത്. എന്റെ വാക്ക് നീ തള്ളിക്കളയരുത്. ഞാൻ നിന്റെ ഗുരുവിന്നും ഗുരുവായിട്ടുള്ളവനാണ്. ധീമാനായ കൃഷ്ണന്റേയും, അർജ്ജുനന്റേയും, എന്റേയും, ഗുരുത്വം നിന ക്കുണ്ടെന്നാണ് എന്റെ അഭിപ്രായം. സത്യമാണ് ഞാൻ പറയു ന്നത്. അർജ്ജുനൻ എവിടെയാണോ അവിടേക്ക് നീ ഉടനെ എത്തുക. എന്റെ ഈ വാക്ക് കാര്യമായി എടുത്ത് ഉടനെ എത്തു ക. ഹേ, സത്യപരാക്രമാ! നീ ദുഷ്ടനായ ധാർത്തരാഷ്ട്രന്റെ സൈന്യത്തിൽ കടക്കുക! നീ ശരിക്കു ചെന്നുകയറി മഹാരഥ ന്മാരോടേററ് തനിക്കു തക്കതായ കർമ്മം പോരിൽ കാട്ടുക!"

**111. യുധിഷ്ഠിരസാത്യകിവാക്യം - യുധിഷ്ഠിരൻ സാത്യകിയെ വീണ്ടും പ്രേരിപ്പിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "പ്രീതിയോടെ ഹൃദ്യമായും, മധുരാക്ഷരമായും, കാലോചിതമായും, മനോഹരമായും, ന്യായമായും ഉള്ള വാക്ക് ധർമ്മപുത്രൻ പറഞ്ഞതുകേട്ട് ശിനിപുംഗവനായ സാത്യകി യുധിഷ്ഠിരനോടു പറഞ്ഞു."

സാത്യകി പറഞ്ഞു: "അല്ലയോ രാജാവേ, ഭവാൻ പറഞ്ഞ വാക്കുകൾ ഞാൻ കേട്ടു. അർജ്ജുനന്നുവേണ്ടിയുള്ള ഭവാന്റെ വാക്കു ന്യായവും മനോഹരവും യശസ്കരവുംതന്നെ! ഈ സമ യത്ത് എന്നെപ്പോലെയുള്ളവർ ചെയ്യേണ്ട കർത്തവ്യം പാർത്ഥനെ സംബന്ധിച്ചും ഭവാൻ ചിന്തിക്കണം. എന്റെമട്ടിലുള്ള ളവർക്ക് സമ്മതമായതേ പറയാവൂ. പാർത്ഥന്റെ കാര്യത്തിന്ന് പ്രാണൻകളയുവാൻ തയ്യാറാണ് ഞാൻ! ഒരിക്കലും അതിന്ന് മടിക്കുകയില്ല. ഭവാൻ കല്പിച്ചാൽ ഈ മഹായുദ്ധത്തിൽ ഞാൻ എന്താണ് ചെയ്യാതിരിക്കുക? ദേവന്മാരോടും മനു ഷ്യരോടുംചേർന്ന മൂന്നുലോകത്തോടും ഭവാൻ കല്പിച്ചാൽ ഞാൻ എതിർക്കാം. പിന്നെ എന്തുണ്ട് ഈ ദുർബ്ബലമായ പടയുമായി പോരാടുവാൻ? ഞാൻ ഈ പടയുമായി പോരാടി ജയിക്കാം. ദുര്യോധനന്റെ സൈന്യത്തോട് ഇപ്പോൾത്തന്നെ ഞാൻ എതിർത്തുകളയാം. കുശലിയായ ഞാൻ കുശലംതന്നെ ആനയിക്കാം. പാർത്ഥനുമായി ചേർന്ന് ജയദ്രഥനെ കൊന്നതി ന്നുശേഷം ഭവാന്റെ മുമ്പിലെത്താം.

എന്നാൽ എല്ലാ വശങ്ങളും ഭവാനോടു പറയണമല്ലോ. വാസുദേവനും ധീമാനായ അർജ്ജുനനും എന്നെ ഏല്പിച്ച വാക്കുകൾ ഭവാൻ അറിയേണ്ടതല്ലേ? അർജ്ജുനൻ ദൃഢമായി പ്പറഞ്ഞ് മറ്റൊരു കാര്യത്തിൽ നിയോഗിക്കപ്പെട്ടവനാണ് ഞാൻ. സൈന്യങ്ങൾക്കൊക്കെ മദ്ധ്യത്തിൽവെച്ച് കേശവൻ കേട്ടു നില്ക്കെ പറഞ്ഞ വാക്കുകൾ കേൾക്കൂ: 'ഇന്നു ഹേ മാധവാ, നീ അബദ്ധംപററാത്തനിലയിൽ രാജാവിനെ കാക്കുക. ആര്യമായ ബുദ്ധിയോടുകൂടി പോരിൽ ഞാൻ ജയദ്രഥനെ കൊന്ന് മടങ്ങി വരുന്നതുവരെ കരുതലോടെ നില്ക്കുക. മഹാബാഹോ! ഭവാ

നിലോ, അഥവാ വീരനായ കാർഷ്ണിയിലോ ഏല്പിച്ചേ ഞാൻ സൈന്ധവനെ അന്വേഷിച്ചു പോവുകയുള്ളൂ. ഭവാനറിയാമല്ലോ ദ്രോണൻ സത്യംചെയ്ത കാര്യം. ധർമ്മജനെ ഗ്രഹിക്കുന്നതിന്ന് ദ്രോണൻ മുതിരും. അതിന്ന് ദ്രോണൻ ശക്തനാണുതാനും. ഇ പ്രകാരം കാര്യഗൗരവം ഗ്രഹിച്ച നിന്നിൽ ധർമ്മരാജാവിനെ ഏല്പിച്ച് ഞാൻ ജയദ്രഥവധത്തിന്നു പോവുകയാണ്. ജയദ്രഥനെ ഞാൻ ക്ഷണത്തിൽ കൊന്ന് മടങ്ങിവരാം; പോരിൽ ധർമ്മജനെ ദ്രോണൻ പിടികൂടാതിരിക്കുകയാണെങ്കിൽ! ഭാരദ്വാജൻ രാജാവിനെ പിടിക്കുകയാണെങ്കിൽ, ജയദ്രഥന്റെ വധം ഉണ്ടാവുകയില്ലെന്നും നീ ധരിക്കണം. അത്രയ്ക്ക് അതെന്നെ ദുഃഖിപ്പിക്കും. അപ്രകാരം സത്യവാദിയായ രാജാവ് പിടിക്കപ്പെടുകയാണെങ്കിൽ നമുക്ക് വീണ്ടും കാട്ടിലേക്കു പോകേണ്ട ഗതികേടു വന്നുകൂടുകയുംചെയ്യും. അപ്പോൾ ഇന്നത്തെ എന്റെ വിജയം വെറുതെയാവുകയുംചെയ്യും; പോരിൽ ധർമ്മജനെ ദ്രോണൻ ചുണയോടെ പിടിച്ചു ബന്ധിക്കയാണെങ്കിൽ. മഹാബാഹോ! നീ എന്റെ ഇഷ്ടത്തിന്നായി, ജയത്തിന്നും യശസ്സിന്നുമായി, പോരിൽ ഭൂപനെ പാലിക്കുക!' ഇപ്രകാരം പറഞ്ഞ് സവ്യസാചി ഭവാനെ എന്നിൽ ഏല്പിച്ചിരിക്കയാണ്. ഭാരദ്വാജനിൽനിന്ന് എപ്പോഴും ഭയം കണ്ടുകൊണ്ടിരിക്കയാണ്. അദ്ദേഹം പോരിൽ അവന്നു തുല്യനായി രുക്മിണീപുത്രനല്ലാതെ മററാരേയും കാണുന്നില്ല. ധീമാനായ ദ്രോണനോടെതിർക്കുവാൻ അർജ്ജുനൻ പിന്നെ എന്നെ മാത്രമേ കാണുന്നുള്ളൂ. ഞാൻ ആ ഭവാനേയും ആചാര്യന്റെ വാക്കിനേയും മറികടന്ന് ഭവാനെ കൈവിട്ടുപോവുകയില്ല. രാജാവേ! ആചാര്യൻ കൈയൂക്കുള്ളവനാണ്. പൊട്ടാത്ത ചട്ടയിട്ടവനാണ്. അറിഞ്ഞുതന്നെ പോരിൽ പക്ഷിയാൽ കുട്ടി എന്നപോലെ കളിക്കും. ഇവിടെ വില്ലാളിയായ കാർഷ്ണി. മകരധ്വജൻ, ഉണ്ടെങ്കിൽ അവനിൽ ഭവാനെ ഞാൻ ഏല്പിക്കും. അവൻ പാർത്ഥനെപ്പോലെ കാക്കുകയുംചെയ്യും. അങ്ങ് ആത്മരക്ഷ നോക്കണം. ഞാൻ പോയാൽപ്പിന്നെ ആരാണങ്ങയെ രക്ഷിക്കുക? ഞാൻ അർജ്ജുനന്റെ അടുത്തേക്കു പോയാൽ പിന്നെ ദ്രോണനോട് ആരാണ് എതിർക്കുക? അങ്ങ് അർജ്ജുനനെപ്പററി ഒട്ടും ഭയപ്പെടേണ്ട. ഭാരമേറ്റ് തളരുന്നവനല്ല ആ മഹാഭുജൻ! സൗവീരകപ്പടയും സിന്ധുസൈന്യവും പൗരവസൈന്യവും വടക്കുംതെക്കുമുള്ള പോരാളിവീരന്മാരും കർണ്ണൻമുതലായ പോരാളിവീരന്മാരും മഹാരഥന്മാരും ഇവരൊക്കെക്കൂടിയാൽ ക്രുദ്ധനായ അർജ്ജുനന്റെ പതിനാറിൽ ഒരു ഭാഗത്തിന്നൊക്കുകയില്ല. ഭൂമിയൊക്കെ, സുരാസുരഗണങ്ങൾ മുഴുവൻ, രക്ഷോഗണങ്ങളും കിന്നരന്മാരും ഉരഗങ്ങളും ചരാചരങ്ങൾ മുഴുവനും ചേർന്നാൽക്കൂടി, പാർത്ഥന്നു പോരിടുവാൻ പോരാ. ഇത് അറിഞ്ഞ പാർത്ഥന്റെ കാര്യത്തെപ്പററി ഭയപ്പെടാതിരിക്കുക. വില്ലാളിവീരന്മാരായ കൃഷ്ണന്മാർ ഉള്ളിടത്ത് ഒരിക്കലും യാതൊരാപത്തും സംഭവിക്കുകയില്ല; തീർച്ചയാണ്. ദൈവം, യോഗം, കൃതാസ്ത്രത്വം, പോരിൽ വാശി, കൃതജ്ഞത്വം, കരുണ എന്നിവയൊക്കെ ഭവാന്റെ തമ്പിമാർക്കുണ്ടെന്നുള്ളത് ഭവാൻ ഓർക്കുക. ഞാൻ അർജ്ജുനന്റെ അടുത്തേക്കുപോയാൽ, പോരിൽ ദ്രോണന്റെ ചിത്രാസ്ത്രപ്രൗഢി ഭവാനൊന്നു ചിന്തിച്ചുനോക്കുക. ആചാര്യൻ ഭവാനെപ്പിടിക്കുവാൻ കിണഞ്ഞു പരിശ്രമിക്കും. അദ്ദേഹത്തിന്റെ ശപഥം സത്യമാക്കുവാൻ നോക്കാതിരിക്കയില്ല. ആ നിലയ്ക്ക് ഭവാനെ രക്ഷിക്കുന്നത് എങ്ങനെ? ഞാൻ പോയാൽ എങ്ങനെയാണ്? ആരെ ഞാൻ വിശ്വസിച്ച് ഏല്പിച്ച് പാർത്ഥന്റെ അടുത്തേക്കു പോകും? ഞാൻ സത്യമായ കാര്യം പറയട്ടെ! ഞാൻ എങ്ങും പോവുകയില്ല. പലപാടും ചിന്തിച്ചുനോക്കുക. ശ്രേയസ്സ് ഉള്ളിൽക്കണ്ടിട്ട് എന്നെ ശാസിക്കുക!"

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ മാധവാ! നീ പറഞ്ഞതു ശരിയാണ്. എന്നാലും പാർത്ഥനെപ്പററി ഓർക്കുമ്പോൾ എന്റെ മനസ്സ് തെളിയുന്നില്ലല്ലോ! എന്റെ രക്ഷയ്ക്ക് ഞാൻതന്നെ ഏറ്റവും കരുതി നിന്നുകൊള്ളാം. എന്റെ സമ്മതത്തോടുകൂടി നീ ധനഞ്ജയനുള്ളേടത്തു പോവുക. എന്നെ രക്ഷിക്കുകയും, പാർത്ഥന്റെ പാർശ്വത്തിൽ പോവുകയും, ഈ രണ്ടു കാര്യങ്ങളും ഞാൻ ബുദ്ധികൊണ്ട് ഓർത്തിട്ട് പാർത്ഥപാർശ്വത്തിലേക്കു പോവുക എന്നതാണ് എനിക്കു രുചിക്കുന്നത്. അന്തഃകരണം അതാണ് എന്നെ ഉപദേശിക്കുന്നത്. അതു കൊണ്ട് നീ അർജ്ജുനന്റെ അടുത്തേക്കു പോവുക! മഹാബലനായ ഭീമൻ എന്റെ സംരക്ഷണത്തിന്നു മതി. സോദരന്മാരോടുകൂടിയ പാർഷതനും ബലവാന്മാരായ രാജാക്കന്മാരും പാഞ്ചാലീപുത്രന്മാരും ഇവിടെ എന്നെ കാത്തുകൊള്ളും. അതിൽ യാതൊരു സംശയവുമില്ല. കേകയഭ്രാതാക്കളായ അഞ്ചുപേരും ഘടോൽക്കചനിശാചരനും വിരാടനും ദ്രുപദനും വമ്പനായ ശിഖണ്ഡിയും കുന്തിഭോജനും ശക്തനായ ധൃഷ്ടകേതുവും നകുലസഹദേവന്മാരും പാഞ്ചാലന്മാരും സൃഞ്ജയന്മാരും ഇവരൊക്കെ ശ്രദ്ധയോടുകൂടി കാത്തുകൊള്ളും. അതിൽ യാതൊരു സംശയവുമില്ല. ദ്രോണനും പടയോടുകൂടി പോരിൽ കൃതവർമ്മനും കൂടിയായാലും മതിയാകയില്ല. എന്നെ ഒട്ടും ധർഷിക്കയുമില്ല. ചൊടിച്ച് ദ്രോണനെ യുദ്ധത്തിൽ പരന്തപനായ ധൃഷ്ടദ്യുമ്നൻ ആക്രമിച്ച് ആഴിയെ കരയെന്നവിധം തടുക്കുന്നതാണ്. പാർഷതൻ എവിടെ പരമർദ്ദനനായി പോരിൽ നില്ക്കുന്നുവോ, അവിടെ വൻപടയിൽ ദ്രോണാചാര്യൻ ഒരിക്കലും കയറുകയില്ല. ഇവൻ ദ്രോണവധത്തിന്ന് തീയിൽനിന്നുണ്ടായവനാണ്. ചട്ടയും വാളും വില്ലും അമ്പുമായി, വരഭൂഷണാലംകൃതനായി, അഗ്നിയിൽനിന്നു പിറന്നവനാണ്.

അതുകൊണ്ട് ഹേ ശൈനേയാ! പോവുക, പോവുക! എന്നെ വിശ്വസിക്കൂ! എന്നെ വിശ്വസിക്കുക! സംഭ്രമം എന്തിന്ന്? ചൊടിച്ച് ഏല്ക്കുന്ന ദ്രോണനെപ്പോയി ധൃഷ്ടദ്യുമ്നൻ തടുക്കും."

## 112. സാത്യകിപ്രവേശം – സാത്യകി യുദ്ധമദ്ധ്യത്തിലേക്കു കടക്കുന്നു –

സഞ്ജയൻ പറഞ്ഞു: "ധർമ്മരാജാവ് പറഞ്ഞതു കേട്ട് ശൈനേയൻ പാർത്ഥനെ ഭയപ്പെട്ടും, രാജാവിനെ വിട്ടുപോകുന്നതിൽ വിഷമിച്ചും, ലോകാപവാദം ചിന്തിച്ചും സാത്യകി കുഴങ്ങി. പാർത്ഥന്റെ അടുത്തേക്കു പോകാൻ മടിക്കുന്നത് ഭീരുത്വംകൊണ്ടാണെന്നു പലരും പറഞ്ഞെങ്കിലോ എന്നും സാത്യകി ഓർത്തു. പലപാടു ചിന്തിച്ചുറച്ച് പോരിൽ ഗർവ്വുള്ളവനായ സാത്യകി ധർമ്മരാജാവിനോട് ഇപ്രകാരം പറഞ്ഞു."

സാത്യകി പറഞ്ഞു: "ഭവാൻ ആത്മരക്ഷ ചെയ്യുക! രാജാവേ! അങ്ങയ്ക്കു സ്വസ്തി! ഞാൻ പാർത്ഥനെ പിന്തുടരുകയാണ്. അങ്ങയുടെ കല്പന ഞാൻ ഇതാ ചെയ്യുന്നു. എനിക്ക് ആ പാണ്ഡവനേക്കാൾ മേലെയായി ലോകത്തിൽ ഒന്നുമില്ല. അത്രയ്ക്ക് ഇഷ്ടനാണ് ആ മഹാൻ. ഞാൻ ഈ പറഞ്ഞതു സത്യമാണ്. ഭവാന്റെ ആജ്ഞപ്രകാരം ഞാൻ ഇതാ പോകുന്നു. ഭവാനുവേണ്ടി ചെയ്യാൻപാടില്ലാത്തതൊന്നുംതന്നെയില്ല. എനിക്ക് എന്റെ ഗുരുവിന്റെ വാക്ക് എത്ര വലുതാണോ, അത്രയ്ക്ക് ഭവാന്റെ വാക്കും വലുതാണ്. പോരാ, അതിലും വലുതാണുതാനും! ഭ്രാതാക്കൾ നിന്റെ ഇഷ്ടപ്പടിക്കു നില്ക്കുന്നു. കൃഷ്ണപാണ്ഡവന്മാരും നില്ക്കുന്നു. അവരുടെ ഇഷ്ടത്തിന്ന് നില്ക്കുന്നവനാണ് ഞാൻ. പാണ്ഡവന്മാർക്കുവേണ്ടി ഞാൻ ഭവാന്റെ ആജ്ഞ ശിരസാ വഹിക്കുന്നു. ഈ ദുർഭേദ്യമായ പട പിളർന്ന് ഞാൻ ഇതാ കയറുന്നു. ഞാൻ ദ്രോണസൈന്യത്തിൽ, കടലിൽ ഝഷം എന്നപോലെ കടന്നുകയറും. ജയദ്രഥരാജാവ് നില്ക്കുന്നിടത്ത് ഞാൻ എത്തും. ദ്രൗണി, കർണ്ണൻ, കൃപൻ മുതലായ രഥീന്ദ്രന്മാരുടെ രക്ഷയിൽ പടപറ്റി പാണ്ഡവനെപ്പേടിച്ച് അവൻ നില്ക്കുന്നിടത്ത് ഞാൻ എത്തുന്നതാണ്. ഇവിടെനിന്ന് മൂന്നുയോജന ദൂരത്താണ് അവൻ നിലയുറപ്പിച്ചിരിക്കുന്നത്. ജയദ്രഥവധോദ്യുക്തനായ പാർത്ഥൻ നില്ക്കുന്നിടത്ത് ഞാൻ എത്തുന്നതാണ്. മൂന്നുയോജന സഞ്ചരിച്ചാലും ഞാൻ അവന്ന് തുണയ്ക്കെത്താം. ഉറച്ച കരളോടുകൂടി ഞാൻ സൈന്ധവധം സനംവരെ, ഗുരു കല്പിച്ചില്ലെങ്കിലും, പൊരുതാതിരിക്കുമോ? ഗുരു കല്പിച്ചാൽ എന്നെപ്പോലെയുള്ളവർ പൊരുതാതിരിക്കുമോ രാജാവേ? ഞാൻ ഇപ്പോൾ ചെന്നെത്തേണ്ടതായ സ്ഥലം മനസ്സിലാക്കിയിട്ടുണ്ട്. കലപ്പ, വേൽ, വാൾ, പരിച, തോമരം,

ഋഷ്ടി, ഗദ ഇവ ചേർന്നതും, ഇക്ഷ്വസ്ത്രങ്ങൾ ഇടതിങ്ങിയതുമായ പടക്കടൽ ഞാൻ ഇളക്കുന്നതാണ്. അതാ നോക്കൂ, രാജാവേ! ആയിരം കൊമ്പനാനകൾ ഉള്ളതായ അഞ്ജനകം എന്ന പ്രദേശം. അവിടെയാണ് വീര്യശാലികൾ ശസ്ത്രമേന്തിയ രണക്രൂരന്മാരായ മ്ലേച്ഛന്മാരോടുകൂടി, നീരൊഴുകുന്ന കാർമേഘംപോലെ മദമൊഴുകുന്ന ആനകൾ; ആനക്കാൽ ആട്ടിവിട്ടാലും പിന്നോക്കം ഒഴിയാത്തവയാണ് അവ. അവയെ കൊന്നൊടുക്കാതെ തോല്പിക്കുവാൻ പറ്റുകയില്ല. അതിന്റെ പിന്നിൽ രാജാവേ, ആയിരം തേര് കാണുന്നില്ലേ? അവർ രുക്മരഥന്മാരും മഹാരഥന്മാരുമായ രാജപുത്രന്മാരുള്ളതാണ്. അവർ സമർത്ഥന്മാരായ യോദ്ധാക്കളാണ്. രഥത്തിലും, ഇക്ഷ്വസ്ത്രങ്ങളിലും, ഗജങ്ങളിലും സമർത്ഥന്മാരാണ്. വിശേഷാൽ ഗദായുദ്ധത്തിലും, ആയുധമില്ലാതെ മുഷ്ടിയുദ്ധം ചെയ്യുന്നതിലും സമർത്ഥന്മാരാണ്. ഖൾഗപ്രയോഗയോഗ്യന്മാരും, അസിചർമ്മപ്രഹാരികളുമാണ്. ശൂരന്മാരും കൃതവിദ്യന്മാരും തമ്മിലൊത്ത് മത്സരിക്കുന്നവരുമാണ്. നിത്യവും മർത്ത്യരെ പോരിൽ വെല്ലുവാൻ ഏററവരുമാണ് അവർ. കർണ്ണൻ കൂട്ടിയ ആൾക്കാരാണ്; ദുശ്ശാസനന്റെ അനുയായികളുമാണ്. ഈ മഹാരഥന്മാരെ കൃഷ്ണനും കൂടി പുകഴ്ത്താറുണ്ട്. ഇവർ എന്നും പ്രിയംനോക്കി കർണ്ണന്റെ പാട്ടിൽ നില്ക്കുന്നവരാണ്. അവന്റെ വാക്കുമൂലം പാർത്ഥനെ വിട്ടുപോയവരാണ്. അക്ളാന്തന്മാരും, അശ്രമന്മാരും, ദൃഢമായ വില്ലും ചട്ടയും ഉള്ളവരുമാണ്. എന്നെ പ്രതീക്ഷിച്ച് അവർ ധാർത്തരാഷ്ട്രന്റെ കല്പനപ്രകാരം നില്ക്കുന്നവരുമാണ്. അവരെ ഭവാന്റെ പ്രിയത്തിന്നായി മർദ്ദിച്ചൊതുക്കിയതിന്നു ശേഷം പാർത്ഥന്റെ മാർഗ്ഗത്തിലൂടെ ഞാൻ പോകുന്നതാണ്. പിന്നെ വേറെ എഴുനൂറു ഗജങ്ങൾ നില്ക്കുന്നത് കാണുന്നില്ലേ? ചട്ടയിട്ട കിരാതന്മാർ കയറിയിരിക്കുന്നു. കിരാതരാജാവ് ഇവയെ അർജ്ജുനന്നു നല്കിയതാണ്. കോപ്പണിഞ്ഞ ഈ പ്രേഷ്യന്മാരേയും ആ രാജാവ് തന്റെ ജീവൻ കൊതിച്ച് നല്കിയതാണ്. ഇവരൊക്കെ രാജാവേ, ഭവാന്റെ പണ്ടത്തെ വേലക്കാരായിരുന്നു. ഇപ്പോൾ അവർ ഭവാനോട് എതിർക്കുന്നു. കാലവിപര്യയം കണ്ടുവോ? ഇവരിൽ തലവന്മാർ കിരാതസമരോദ്ധതന്മാരാണ്; ഹസ്തിവിദ്യ അറിയുന്നവരാണ്. ഇവർ എല്ലാവരും അഗ്നി സംഭവന്മാരാണ്. ഇവർ മുമ്പേ സവ്യസാചി പോരിൽ തോല്പിച്ചു വിട്ടവരാണ്. ഇപ്പോൾ എന്റെനേരെ സന്നദ്ധരായി നില്ക്കുകയാണ്. ദുര്യോധനന്റെ വശത്തിലാണ് അവർ. അമ്പുകൊണ്ട് ഗർവ്വിഷ്ഠന്മാരായ ഈ കിരാതന്മാരെ വധിച്ചതിന്നുശേഷം ജയദ്രഥവധത്തിന്ന് ഉദ്യമിക്കുന്ന പാണ്ഡവന്ന് സഹായത്തിന്ന് എത്താം.

അഞ്ജനാന്വയത്തിൽപ്പിറന്ന ഈ മഹാഗജങ്ങളോ, കർക്കശങ്ങളും വിനീതങ്ങളും കന്നംപൊട്ടിയവയുമാണ്. ഒക്കെ പൊന്മയമായ ചട്ടയിട്ട് കോപ്പണിഞ്ഞവയുമാണ്. പോരിൽ മെച്ചംനേടിയ ഇവ ശക്രന്റെ ആനയ്ക്കു കിടപിടിക്കുന്നവയാണ്; വടക്കൻമലയിൽനിന്നു വന്ന ദസ്യുക്കളോടുകൂടിയവയുമാണ്. അവർ കാരിരുമ്പിന്റെ ചട്ടയിട്ട കർക്കശന്മാരായ പടയാളികളാണ്. അവരിൽ ചിലർ പശുക്കൾ പെററവരും, കുരങ്ങുകൾ പെറ്റവരുമാണ്. അങ്ങനെ അനേകം യോനികളിൽ പിറന്നവരും നരയോനിജങ്ങളും അതിലുണ്ട്.

പിന്നെ അങ്ങോട്ടു നോക്കൂ! അവിടെ ധൂമനിറത്തിൽ പട കൂടിക്കാണുന്നില്ലേ? കടുത്ത വൻപടയാണ് അത്. ഹിമദുർഗ്ഗത്തിൽ വാഴുന്ന ദുഷ്ടമ്ലേച്ഛജനങ്ങളുടെ പടയാണത്! ദുര്യോധനനും രാജസംഘവും പാട്ടിലാക്കിയവരാണ് അവർ.

പാർത്ഥരെ നിന്ദിച്ച് കൃപനേയും, ദ്രോണനേയും, യൂപകേതനനേയും, കർണ്ണനേയും, സൈന്ധവനേയും കൃതാർത്ഥരാക്കിയെന്ന് കാലചോദനയാൽ ഇവർ വിചാരിക്കുന്നു. ഇവരൊക്കെ എന്റെ നാരാചനിരയ്ക്ക് ഇരയാകുവാൻപോവുകയാണ്. മനോവേഗം എടുത്താലും ഈ കൂട്ടർ ഒഴിയുകയില്ല കൗന്തേയാ! പരവീര്യാശ്രയനായ ദുര്യോധനൻ ബഹുമാനിച്ചുവെച്ച ആ കൂട്ടർ എന്റെ ബാണഗണംമൂലം ഇണ്ടൽപ്പെട്ട് മുടിയും. പിന്നെ പൊന്നിൻകൊടിയുമായി രഥിവീരന്മാരെ ഭവാൻ കാണുന്നില്ലേ? അവർ ദുർവ്വാരിമാർ എന്നു പറയപ്പെടുന്ന കാംബോജന്മാരാണ്. അവരെ ഭവാൻ അറിയും. ശൂരന്മാരും കൃതവിദ്യന്മാരുമായ അവർ ധനുർവ്വേദം പഠിച്ചവരാണ്. ഒന്നിച്ചു നില്ക്കുന്ന ഇവർ അന്യോന്യം ഹിതകാംക്ഷികളാണ്. ചൊടിച്ച് അക്ഷൗഹിണികളും ധാർത്തരാഷ്ട്രന്നുവേണ്ടി എന്നെക്കാത്ത് അവിടെ നില്ക്കുന്നുണ്ട്. കുരുവീരന്റെ രക്ഷയിൽ അവർ നില്ക്കുകയാണ്. പ്രമാദം വിട്ട രാജാവേ, എന്നെ പ്രതീക്ഷിച്ചാണ് അവരുടെ നില. പുൽക്കൂട്ടത്തെ അഗ്നിപോലെ ഞാൻ ഇവരെയൊക്കെ മർദ്ദിച്ചു ഭസ്മമാക്കും.

തേരിനെ ഒരുക്കുന്നവർ ആവനാഴിയും മററു സന്നാഹങ്ങളൊക്കെയും ഒരുക്കട്ടെ. ഈ വലിയ പോരാട്ടത്തിന്ന് പലമാതിരി ആയുധങ്ങൾ എടുക്കണം. ആചാര്യവിധിപോലെ പഞ്ചഗുണമാക്കിത്തീർക്കണം രഥം. തീക്ഷ്ണസർപ്പോഗ്രന്മാരായ കാംബോജന്മാരോട് എതിർക്കണം. പലതരം ശസ്ത്രങ്ങളുള്ള യോദ്ധാക്കളോടും എതിർക്കണം. വിഷോഗ്രന്മാരായിപ്പൊരുതുന്ന കിരാതന്മാരോടും ഏല്ക്കണം. രാജലാളിതന്മാരും, ദുര്യോധനനോടു കൂറുള്ളവരും ശക്രവിക്രമന്മാരുമായ ശകന്മാരോട് എതിർക്കണം. അഗ്നിതുല്യന്മാരായ ദുർദ്ധർഷന്മാരോട് അഗ്നികളോടെന്നപോലെ, കാലനെപ്പോലെ ദുരാധർഷന്മാരായ മററ് ഏറെ ഭടന്മാരോടും പല യുദ്ധഗർവ്വിഷ്ഠന്മാരോടും ഞാൻ ഏല്ക്കുന്നതാണ് രാജാവേ! അതുകൊണ്ട് ശുഭലക്ഷണമുള്ള നല്ല അശ്വങ്ങളെ മെയ്യ് അയച്ചും, വെള്ളം കൊടുത്തും, വീണ്ടും എന്റെ തേരിൽ പൂട്ടണം.''

സഞ്ജയൻ പറഞ്ഞു: ''അവന്ന് ഉപാസംഗവും സർവ്വ ഉപകരണങ്ങളും പലമാതിരി ശസ്ത്രങ്ങളും രാജാവ് തേരിൽ എത്തിച്ചു. പിന്നെ എന്തിനുംപോരുന്ന ആൾക്കാർ നാലു കുതിരകളെ മദംകൂടുന്ന വിധം ഔഷധംചേർത്ത ജലം കുടിപ്പിച്ചു. തീററി, കുടിപ്പിച്ചു മയക്കി, ഇണക്കി, കോപ്പണിയിച്ച്, ശല്യങ്ങൾനീക്കി, പൊന്മാലചാർത്തി, നാലു കുതിരകളെ, പൊന്മുത്തുനിറമായി പാട്ടിൽ വേഗം പായുന്നവയെ, അവ്യഗ്രമായി മനസ്സു സന്തോഷിപ്പിച്ചു കൊണ്ടുവന്ന് മണിവിദ്രുമചിത്രങ്ങളായ പൊൻകോപ്പുകൾ അണിഞ്ഞു. സുവർണ്ണസടയുള്ള സിംഹധ്വജം ഉയർത്തി. വെള്ളക്കാർനിറമായി മിന്നുന്ന കൊടിക്കൂറയോടുകൂടി പൊന്നിൻതണ്ടുള്ള കുടയും, ശസ്ത്രക്കോപ്പും നിറച്ച്, ആ രഥത്തിൽ പൊൻകോപ്പണിഞ്ഞ കുതിരകളെ പൂട്ടി. ദാരുകന്റെ സഹോദരനും, സാത്യകിയുടെ സഖിയുമായ സാരഥി തേർ പൂട്ടിയെന്ന്, ഇന്ദ്രനോട് മാതലി എന്നവിധം സാത്യകിയോടു പറഞ്ഞു. പിന്നെ കുളിച്ചു ശുചിയായി കൃതകൗതുക മംഗളനായി, അനേകം സ്നാതകബ്രാഹ്മണർക്ക് ഹേമനിഷ്കം കൊടുത്ത് ആശിസ്സോടുകൂടി തഴുകിയവനായ സാത്യകി, മധുപർക്കാർഹനായ അവൻ, കൈരാതകമദ്യം കുടിച്ച്, കണ്ണുചുവന്ന് മദവ്യാകുലദൃഷ്ടിയായി ശോഭിച്ചു. ഓട്ടുകണ്ണാടി (വീരകാംസ്യം) പിടിച്ചു വളരെ ഹർഷത്തോടുകൂടെ തേജസ്സ് ഇരട്ടിച്ച്, വീണ്ടും കത്തുന്ന വഹ്നി പോലെ വില്ലും അമ്പും തന്റെ മടിയിൽവെച്ച്, രഥിപുംഗവനായ സാത്യകി വിപ്രസ്വസ്ത്യയനം വാങ്ങി ചട്ടയിട്ടു ചമഞ്ഞ് കന്യകമാർ മലർഗന്ധമാല്യങ്ങൾ എന്നിവയാൽ ചെയ്ത അർച്ചനകൾ കൈക്കൊണ്ട് യുധിഷ്ഠിര രാജാവിന്റെ തൃപ്പാദങ്ങൾ കുമ്പിട്ടു തൊഴുത്, രാജാവ് ശിരസ്സിൽ ഘ്രാണിക്കെ, വലിയ തേരിൽക്കയറി.

ഹൃഷ്ടപുഷ്ടങ്ങളായ അശ്വങ്ങൾ, ജയശീലനായ അവനെ വഹിക്കുന്ന സൈന്ധവാശ്വങ്ങൾ, വായുവേഗത്തിൽ വഹിച്ചു. അപ്രകാരം ഭീമനും ധർമ്മരാജന്റെ അനുഗ്രഹാശിസ്സുകൾ വാങ്ങി, യുധിഷ്ഠിരനെ വന്ദിച്ച് സാത്യകിയോടുകൂടി പോയി.

അരിന്ദമന്മാരായ അവർ ഹേ ധൃതരാഷ്ട്രാ, ഭവാന്റെ പടയോട് ഏല്ക്കുന്നതുകണ്ടപ്പോൾ ശത്രുക്കളായ നിന്റെ കൂട്ടരൊക്കെ, ദ്രോണൻ തുടങ്ങിയവരൊക്കെ, നോക്കിനിന്നു സന്നദ്ധനായി പിൻതുണയ്ക്കുന്ന ഭീമനെനോക്കി സാത്യകി സസന്തോഷം വീരൻ ഹർഷിക്കുന്നവിധം ഭീമനോടു പറഞ്ഞു:'അല്ലയോ ഭീമാ, നീ രാജാവിനെ രക്ഷിക്കുക. നീ അതാണ് ഇനി ചെയ്യേണ്ടത്. കാലത്താൽ പക്വമായ ഈ പടയെ ഞാൻ പിളർന്നു

കടന്നുകൊള്ളാം. മേലാലേക്കും ഇപ്പോഴേക്കും ശ്രേയസ്കരമായിട്ടുള്ളതാണ് നൃപന്റെ രക്ഷണം. എന്റെ വീര്യം നീ അറിയുന്നുണ്ട്. നിന്റെ വീര്യം എനിക്കും അറിയാം. അതുകൊണ്ട് നീ തിരിക്കുക. നീ എന്റെ ഇഷ്ടം ചെയ്യുവാൻ കരുതുന്നുണ്ടെങ്കിൽ അതാണ് വേണ്ടത്.' ഇതുകേട്ട് സാത്യകിയോടു ഭീമൻ പറഞ്ഞു: 'ഭവാൻ കാര്യസിദ്ധിക്കു പോവുക. ഞാൻ രാജാവിനെ രക്ഷിച്ചുകൊള്ളാം.' ഇപ്രകാരം ഭീമൻ പറഞ്ഞപ്പോൾ സാത്യകി പറഞ്ഞു:'പാർത്ഥാ! പോവുക! പോവുക! ദൃഢമായി നീ പോവുക! ജയം എനിക്ക് തീർച്ചയാണ്. ഗുണാനുരക്തനായ നീ എന്റെ അധീനത്തിൽ നില്ക്കുകയാൽ എനിക്കു വിജയം തീർച്ചയാണ്. ഭീമാ, ധന്യാ! നിമിത്തങ്ങൾ എന്നോടു പറയുന്നു മാന്യനായ പാർത്ഥൻ പാപിയായ സിന്ധുരാജാവിനെ കൊന്നതിന്നുശേഷം ധർമ്മിഷ്ഠനായ ധർമ്മരാജാവിനെ ഞാൻ ചെന്ന് പുല്കുന്നുണ്ട്.'

ഇപ്രകാരം ഭീമനോടു പറഞ്ഞുവിട്ടതിന്നുശേഷം സാത്യകി, വ്യാഘ്രം മാൻക്കുട്ടത്തെയെന്നപോലെ, നിന്റെ സൈന്യത്തെ നോക്കി. നിന്റെ സൈന്യം, നേരെ നോക്കുന്ന അവനെക്കണ്ട് വീണ്ടും വ്യാമൂഢമായി നിന്നു വല്ലാതെ വിറച്ചുപോയി. ഉടനെ നിന്റെ സൈന്യത്തെ നോക്കി സാത്യകി പാർത്ഥനെക്കാണുവാൻ ധർമ്മരാജാവിന്റെ ആജ്ഞപ്രകാരം കുതിച്ചു."

**113. സാത്യകിപ്രവേശം - ദ്രോണനേയും ഭോജനേയും സാത്യകി അതിക്രമിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "നിന്റെ ആ വലിയ പടയോട് ഏല്ക്കുന്നതിന്നുവേണ്ടി ശൈനേയൻ പോയ സമയത്ത് തന്റെ സൈന്യത്തോടുകൂടി ധർമ്മരാജാവ് യുയുധാനന്റെ പിൻപുറത്തായി ദ്രോണന്റെ തേരിന്റെനേർക്കു ചെന്നു. പിന്നെ പാഞ്ചാലരാജപുത്രനായ ആ യുദ്ധദുർമ്മദനും, വസുദാനനരേന്ദ്രനും പാണ്ഡവസൈന്യത്തിൽ ഇപ്രകാരം ആർത്തു: 'വരുവിൻ! പ്രഹരിക്കുവിൻ! പാഞ്ഞടുക്കുവിൻ! പോരിൽ ഗർവ്വുള്ളവനായ ശൈനേയൻ സുഖമായി പോകുന്നവിധം നാം ഉത്സാഹിക്കുക! മഹാരഥന്മാർ ഇവനെ വെല്ലുവാൻ യത്നിക്കും.' ഇപ്രകാരം പറഞ്ഞ് ആ മഹാരഥന്മാർചേർന്നൊത്തു. ഞങ്ങളും അവരെ പോരിൽ വെല്ലുവാൻ ചെന്നെതിർത്തു. സാത്യകിയുടെ തേരിന്ന് ലക്ഷ്യമാക്കി അപ്പോൾ ഘോഷമുണ്ടായി. നിന്റെ പുത്രന്റെ പട സാത്യകിയുടെ നിശിതശരങ്ങൾ ഏററ് പാഞ്ഞുതുടങ്ങി. സാത്യകിയുടെ കൈയൂക്കുകൊണ്ട് നിന്റെ പട നൂറായി പിളർന്നു.

അങ്ങനെ പട പിളരുന്നസമയത്ത് മഹാരഥനായ ശിനിപുത്രൻ പടത്തലയ്ക്കൽ പോരാടുന്ന ഏഴു വീരധനുർദ്ധരന്മാരെ വീഴ്ത്തി. പിന്നെ പല നാടിന്റേയും മന്നവന്മാരെ വീഴ്ത്തി. തീയൊക്കുന്ന ശരങ്ങൾ വിട്ട് വീരന്മാരെ കാലപുരിയിലേക്കയച്ചു. നൂറു ലക്ഷ്യത്തിൽ ഒരു ശരം വിട്ടു; ഒരു ലക്ഷ്യത്തിൽ നൂറു ശരങ്ങൾ എയ്തു. ആനക്കാർ, ആന, കുതിരക്കാർ, കുതിര, തേർ, സൂതൻ, അശ്വം ഇവയെ വളരെയേറെ തരുതുരുന്നനെ വീഴ്ത്തിത്തുടങ്ങി. അവയെ പശുക്കളെയെന്നവിധം വീഴ്ത്തി. അവൻ കൈവേഗത്തോടെ ശക്തിയായി അമ്പെയ്തുവിടുമ്പോൾ നിന്റെ പടയാളികളാരും പാഞ്ഞേല്ക്കുകയുണ്ടായില്ല. ദീർഘബാഹുവായ സാത്യകിയുടെ പ്രഹരമേററു വലഞ്ഞ ആ യോദ്ധാക്കൾ ആ മഹാമാനിയെ നോക്കി ഭയപ്പെട്ട് പോരിൽനിന്നു പിൻവാങ്ങി ഓടി. തേജസ്സാൽ ഈ ഒരു വീരനെ പലരായി അവർ കണ്ടു. നോക്കുന്നിടത്തൊക്കെ സാത്യകിയുണ്ടെന്ന് ഭയചകിതരായ യോധന്മാർക്കു തോന്നി. തേർ ഉടഞ്ഞും കൂട് ഇടിഞ്ഞും, അതുപോലെതന്നെ ചക്രം മുറിഞ്ഞും, കൊടിയും കുടയും താഴെ വീണും, അനുകർഷം, കൊടിക്കൂറ, പൊന്മുടിച്ചാർത്ത്, ചന്ദനം തേച്ചതും അംഗദം ചാർത്തിയതുമായ ബാഹുക്കൾ ആനത്തുമ്പിപോലെയും നീണ്ട പാമ്പുകൾപോലെയുമുള്ള മർത്ത്യരുടെ തുടകൾ എന്നിവയാൽ യുദ്ധഭൂമി മൂടി. കുണ്ഡലംചാർത്തിയ, ചന്ദ്രതുല്യമായ വദനങ്ങൾ, മനോഹരനയനങ്ങൾ ശോഭിക്കുന്ന മുഖങ്ങൾ ഇവകൊണ്ട് യുദ്ധഭൂമി ശോഭിച്ചു. പലമട്ടിൽ മുറിഞ്ഞു വീണുകിടക്കുന്ന കുന്നുകൾപോലെയുള്ള ആനകൾ കുന്നുനിരന്ന മന്നിടംപോലെ ശോഭിച്ചു. പല മുത്തും തൊങ്ങലുമുള്ള പൊൻകടിഞ്ഞാണും, വിചിത്രമായ വിരിപ്പുമായി മർദ്ദിച്ചുവീഴ്ത്തപ്പെട്ട തുരഗങ്ങളും ചത്തുവീണുകിടക്കുന്നു. ഇപ്രകാരം പലമട്ടിൽ നിന്റെ ഭടന്മാരെ കൊന്ന് സാത്വതൻ നിന്റെ നെടുംപടയെ ഓടിച്ച് സൈന്യത്തിൽ കടന്നു. അർജ്ജുനൻ പോയ വഴിയെത്തന്നെ പിന്നിട്ട് ശൈനേയൻ കടക്കുവാൻനോക്കി. അപ്പോൾ ദ്രോണൻ തടുത്തു. ഉടനെ യുയുധാനൻ എന്നുകൂടി പേരുള്ള സാത്യകി ഭാരദ്വാജന്റെനേരെ ചെന്നു. ക്രുദ്ധനായ അവന്ന് കടക്കാൻ കഴിഞ്ഞില്ല. കരയെ കടൽ എന്നപോലെ നിർത്തി. ദ്രോണൻ പോരിൽ തടുത്ത് തേരാളിയായ യുയുധാനനെ മർമ്മം പിളർക്കുന്ന കൂർത്തുമൂർത്ത ശരങ്ങൾ എയ്തു. ശൈനേയൻ ദ്രോണനെ പോരിൽ ഏഴമ്പ് എയ്തു. മയിൽച്ചിറകും കങ്കച്ചിറകുവെച്ചതും പൊന്നുകെട്ടിച്ചതുമായ ശരങ്ങൾ വിട്ടു. ദ്രോണൻ ഉടനെ ഒരു ശരം കുതിരകളോടും തേരാളികളോടുംകൂടിയ അവനെ എയ്തു. മഹാരഥനായ യുയുധാനൻ ദ്രോണനെ പൊറുത്തില്ല. ഉടനെ സിംഹനാദം പൊഴിച്ച് ദ്രോണനെ ആ ശിനിപുംഗവൻ എയ്തു. പത്തു ശരങ്ങളും, പിന്നെ വേറെ ആറു ശരങ്ങളും, പിന്നെയും പിന്നെയും അപ്രകാരംതന്നെ എയ്തു പിന്നെയും ദ്രോണനെ പത്തമ്പ് സാത്യകി എയ്തു. ഒരമ്പ് സൂതനിലും, പിന്നെ നാലു ശരങ്ങൾ ഹയങ്ങളിലും, ഒരമ്പ് കൊടിയിന്മേലും പോരിൽ എയ്തു. അശ്വങ്ങൾ, സൂതൻ, തേർ, കേതു എന്നിവയോടുകൂടിയ അവനെ ഗുരു ഇയ്യാംപാററ പൊതിഞ്ഞമാതിരി ശരവർഷംകൊണ്ടു മൂടി. അപ്രകാരംതന്നെ സാത്യകിയും വളരെ ശരങ്ങൾ ദ്രോണനെ എയ്തു. അങ്ങനെ ശരങ്ങൾകൊണ്ടു മൂടിയപ്പോൾ ദ്രോണൻ പറഞ്ഞു: 'നിന്റെ ആചാര്യൻ പോരുവിട്ട് വിഡ്ഢിയെപ്പോലെ പോയി. പൊരുതുന്ന എന്നെ വിട്ട് വലം വെച്ചാണ് പോയത്. എടോ മാധവാ! ഞാൻ പൊരുതുമ്പോൾ നീ ജീവനോടെ പോകുന്നതല്ല. ഗുരുവിനെപ്പോലെ നീയും എന്നെ വിട്ടൊഴിക്കുകയാണ് നല്ലത്. അല്ലെങ്കിൽ നിന്റെ കഥ ഞാൻ അവസാനിപ്പിക്കും.'

സാത്യകി പറഞ്ഞു: 'ധനഞ്ജയന്റെ മാർഗ്ഗത്തിൽക്കൂടി ധർമ്മരാജാവിന്റെ ആജ്ഞപ്രകാരം ഞാൻ പോവുകയാണ്. അല്ലയോ ബ്രഹ്മൻ, അങ്ങയ്ക്കു സ്വസ്തി! എന്നെ താമസിപ്പിക്കരുതേ! എപ്പോഴും ശിഷ്യൻ ഗുരു പോയ വഴിക്കാണല്ലോ പോവുക! അതുകൊണ്ട് എന്റെ ഗുരുവരൻ പോയ വഴിക്കു ഞാൻ പോകുന്നു.'

ഇത്രയും പറഞ്ഞ് ശൈനേയൻ ആചാര്യനെ ഒഴിച്ചു തിരിച്ചതിന്നുശേഷം സൂതനോടു പറഞ്ഞു: 'ദ്രോണൻ എന്നെ തടുക്കുവാൻ എല്ലാംകൊണ്ടും ശ്രമിക്കും. ഹേ, സൂതാ! നീ കരുതി തേർ തെളിക്കണം. എന്റെ ഈ വാക്കും നീ കേൾക്കുക. മഹാപ്രഭയോടെ ആ കാണുന്നത് ആവന്ത്യപ്പടയാണ്. അതിന്റെ പിൻപുറത്തു നില്ക്കുന്നത് ദാക്ഷിണാത്യന്മാരുടെ പെരുംപടയാണ്. അതിന്റെ പിന്നിലാണ് ബാൽഹീകന്മാരുടെ വലിയ പട. ബാൽഹീകന്മാരുടെ അരികിൽ കർണ്ണന്റെ പെരുംപട നില്ക്കുന്നു. സൈന്യങ്ങളൊക്കെ തമ്മിൽ വേർപിരിഞ്ഞു നില്ക്കുന്നു. അവർ പോർക്കളത്തിൽ അന്യോന്യം രക്ഷിക്കുവാൻ പററിയമട്ടിലാണ് നില്ക്കുന്നതും. ഇതിന്നിടയ്ക്ക് ഹൃഷ്ടനായി നീ അശ്വങ്ങളെ വിടുക. ഇടത്തരം വേഗമെടുത്ത് നീ എന്നെ എത്തിക്കുക. നാനാ ആയുധങ്ങളുമായി ബാൽഹീകർ നില്ക്കുന്നിടത്ത് എത്തിക്കുക. പല ദാക്ഷിണാത്യന്മാരും കർണ്ണൻ മുതലായവരും ആന, തേർ, കുതിരക്കൂട്ടം എന്നിവയൊത്തു കാണുന്ന വലിയ സൈന്യം പല നാട്ടിൽനിന്നും വന്നുചേർന്ന കാലാൾപ്പടകൾ ചേർന്നതാണ്.' സൂതനോട് ഇത്രയും പറഞ്ഞ് ദ്രോണനെ വിട്ടൊഴിച്ച്, നടുവിൽക്കൂടി കർണ്ണന്റെ കടുത്ത വൻപടയുള്ളിടത്തേക്കു പോവുകയായി. വളരെ ശരങ്ങൾ ചൊടിച്ച് എയ്തുകൊണ്ടു ദ്രോണനും ഒഴിക്കാതെ കയറുന്ന വമ്പനായ യുയുധാനനെ പിന്തുടർന്നു. വലിയ കർണ്ണപ്പടയിൽ കൂർത്തുമൂർത്ത ശരങ്ങൾ തൂകി, അതിരററ കുരുവരന്റെ പടയിൽ സാത്യകി കയറി.

യുയുധാനൻ കയറിയപ്പോൾ സൈന്യം ചിന്നിത്തുടങ്ങി. അപ്പോൾ ക്രോധത്തോടെ കൃതവർമ്മാവു വന്ന് യുയുധാനനെ തടുത്തു. വന്നെത്തുന്ന അവനെ ഘോരമായ ആറു ശരങ്ങൾ സാത്യകി എയ്ത്, അവന്റെ നാലശ്വങ്ങളേയും കൊന്നു. ഉടനെ കൂർത്തുമൂർത്ത പതിനാറു ശരങ്ങൾകൊണ്ട് സ്തനാന്തരത്തിൽ ശൈനേയൻ കൃതവർമ്മനെ എയ്തു. മൂർച്ചകൂടിയ വളരെ അമ്പുകൾ സാത്വതൻ വിട്ടതേററ് കൃതവർമ്മൻ പൊറുത്തില്ല. സർപ്പത്തിനും മാരുതനും തുല്യമായ 'വത്സദന്തം' അവൻ തൊടുത്ത് ചെവിയോളം വലിച്ച് സാത്യകിയുടെ മാറത്തേക്കു വിട്ടു. അതു സാത്യകിയുടെ ചട്ടപൊട്ടിച്ച് ഉടലിനെ പിളർന്നു. കടയോടെ കടന്ന് ഭൂമിയിൽ ചോരയണിഞ്ഞു വീണു. ഉടനെ പരമാസ്ത്രജ്ഞനായ അവൻ പല ശരങ്ങളും വർഷിച്ചു. അവന്റെ അമ്പോടു കൂടിയ വില്ല് ഭോജൻ ഖണ്ഡിച്ചു. സത്യവീരനായ സാത്യകിയെ അവൻ കോപിച്ച് സ്തനാന്തരത്തിലായി കൂർത്തുമൂർത്ത പത്തു ശരങ്ങൾ എയ്തു. വില്ലുപോയപ്പോൾ ശക്തിമത്തനായ അവൻ ശക്തിയെടുത്ത് ഹാർദ്ദിക്യന്റെ വലംകൈയ്ക്കായി സാത്യകി പ്രഹരിച്ചു. പിന്നെ വേറെ ഉറപ്പുള്ളതായ വില്ലെടുത്ത് സാത്യകി വേഗത്തിൽ ശരങ്ങൾ നൂറും ആയിരവും വർഷിച്ചു. തേരോടു കൂടിത്തന്നെ ചുററുന്ന കൃതവർമ്മനെ സാത്യകി പോരിൽ തടുത്ത് ശരങ്ങൾകൊണ്ട് എയ്തു മൂടി. പിന്നെ ഭല്ലംകൊണ്ട് അവന്റെ സൂതന്റെ തലകൊയ്തു. ഹാർദ്ദിക്യന്റെ തേരിൽനിന്നു സാരഥി ചത്തുവീണു. സൂതൻ വീണപ്പോൾ കുതിരകൾ അനിയന്ത്രിതരായി അതിവേഗത്തിൽ പാഞ്ഞ് ഓടിക്കളഞ്ഞു. അപ്പോൾ ഭോജൻ വെമ്പലോടെ ഹയങ്ങളെ കടിഞ്ഞാൺ പിടിച്ചു നിർത്തി. പിന്നെ ആ വീരൻ വില്ലും കൈയിലെടുത്തു. ഇതു കണ്ട് സേനകൾ അവനെ പ്രകീർത്തിച്ചുകൊണ്ടു പൂജിച്ചു.

മുഹൂർത്തസമയം ആശ്വസിച്ച് ആ നല്ല കുതിരകളെ, പേടിവിട്ട അവൻ, ശത്രുക്കൾക്കു പേടികൂട്ടുന്നവിധം വിട്ടു. അതിന്നിടയിൽക്കൂടി ശൈനേയൻ കടന്നുപോയി.

രാജാവേ, യുയുധാനൻ കാംബോജസൈന്യം കടന്ന് കാംബോജന്മാരുടെ വമ്പിച്ച പടയോട് ഏററു. അവിടെ ശൂരന്മാരായ അനവധി മഹാരഥന്മാർ വളഞ്ഞു. എന്നാൽ സത്യവിക്രമാഢ്യനായ സാത്യകി കുലുങ്ങിയില്ല. ദ്രോണൻ പടയിണക്കി ഭോജന്നു ഭാരം നല്കി യുയുധാനനോട് ഒന്നേററു പൊരുതുവാൻ പാഞ്ഞുനോക്കി. സാത്യകിയുടെ പിൻപുറം കയറുവാൻ കുതിക്കുന്ന അവനെ പാണ്ഡുസൈന്യത്തിൽ മികച്ചവർ തടുത്തു നിർത്തി. തേരാളിവീരനായ കൃതവർമ്മാവിനോടേററ് അടുത്തപ്പോൾ പാഞ്ചാലർ ഉത്സാഹമററവരായി. വീരനായ കൃതവർമ്മാവ് വിക്രമിച്ചു തടഞ്ഞപ്പോൾ ഭീമൻ തുടങ്ങിയവർ ഉത്സാഹംകെട്ടു കിണഞ്ഞ് ഏററു. ശരൗഘംകൊണ്ട് അവരെയൊക്കെ അവൻ ക്ലാന്തവാഹനന്മാരാക്കി. ഭോജൻ തടുത്തപ്പോൾ ആ വീരന്മാർ ഭോജപ്പടയോടേററ്, ആര്യന്മാരായി വലിയ കീർത്തി കൊതിച്ച് എതിർത്തുനിന്നു."

## 114. സാത്യകിപ്രവേശം – കൃതവർമ്മപരാക്രമം –

ധൃതരാഷ്ട്രൻ പറഞ്ഞു: "ഇത്തരത്തിൽ പലമാതിരി സൈന്യത്തെ ബലമായി കൂട്ടിയിണക്കി, വ്യൂഹം ഉറപ്പിച്ചു നന്നായി നിന്നതല്ലേ സഞ്ജയാ! നമ്മൾ നിത്യവും സല്ക്കരിച്ചുകൊണ്ടിരുന്ന ആ സൈന്യം, നമ്മെ തുണച്ചുകൊണ്ടിരിക്കുന്ന ആ സൈന്യം, പ്രൗഢവും അത്യത്ഭുതവുമായി നിന്ന സൈന്യം, ദൃഢമായി മുമ്പിട്ടുനിന്നു വിക്രമിക്കുന്ന സൈന്യം, ഇങ്ങനെയല്ലേ കണ്ടത് സഞ്ജയാ! നമ്മുടെ സൈന്യത്തിൽ മുതുക്കന്മാരില്ല, കുട്ടികളില്ല, മെലിഞ്ഞവരില്ല, കൊഴുത്തു തടിച്ചവരില്ല. ഒക്കെ ലഘുവായും, നീണ്ടും, ഉരുക്കിൻകട്ടിപോലെ ശക്തിയുള്ള ദേഹത്തോടുകൂടിയ അരോഗദൃഢഗാത്രന്മാരാണ്. സന്നദ്ധരായി, ചട്ടയിട്ട്, ശാസ്ത്രോക്തമായ ഉപകരണത്തോടുകൂടി പല ശസ്ത്രപ്രയോഗങ്ങൾ പരിശീലിച്ചവരാണ്. കേറാനും, ഇറങ്ങാനും, ചാടാനും, പ്രഹരിക്കാനും, ചെന്നെതിർക്കാനും, മാറാനുമൊക്കെ ശീലിച്ചവരാണ്. ആന, അശ്വം, തേർ ഇവയിലൊക്കെ പരീക്ഷ കഴിച്ചവരാണ്. പരീക്ഷിച്ചു മുറയ്ക്ക് ശമ്പളം നിശ്ചയിക്കപ്പെട്ടവരാണ്. സംഘങ്ങളിൽ മാന്യപദവി നല്കപ്പെട്ടവരും, ഉപചാരത്താൽ ബഹുമാനിക്കുന്നവരും, സംബന്ധത്താൽ ബന്ധപ്പെട്ടവരും, ക്ഷീണം പററാത്തവിധം സഹായങ്ങൾ നല്കി സന്തോഷിപ്പിച്ചിരുന്നതും, മുമ്പണ്ടായിരുന്നതുമാണല്ലോ നമ്മുടെ സൈന്യം. പുതിയതായി കൂട്ടിയതല്ല. കുലീനന്മാരായ ആര്യജനങ്ങൾചേർന്ന് തുഷ്ടിയോടും, പുഷ്ടിയോടും കൂടിയതും അനുദ്ധതമായി മാനോപചാരങ്ങൾകൊണ്ടു പേർകേട്ടതും, ധൈര്യമുള്ളതുമാണ് നമ്മുടെ സൈന്യം. പുണ്യകർമ്മാക്കളായ നാനാ സചിവശ്രേഷ്ഠന്മാരായ പലരും, ലോകപാലാഭന്മാരായ മററു പല നരസത്തന്മാർ പാലിക്കുന്നതും, സൈന്യങ്ങളോടും, ഭൃത്യന്മാരോടുംകൂടി ഇഷ്ടംകൊണ്ട് നമ്മളോടു ചേർന്നവരും കൂടിയതാണ് നമ്മുടെ സൈന്യം. നമ്മുടെ ഇഷ്ടം അറിഞ്ഞുചെയ്യുന്ന പല മന്നവന്മാരും ഭരിക്കുന്നതും, ചുററും പുഴകൾ വന്നുചേർന്നു പൂർണ്ണമായ കടൽപോലെ ശോഭിക്കുന്നതുമാണ് നമ്മുടെ സൈന്യം. പക്ഷങ്ങൾ ഇല്ലാത്ത പക്ഷികൾപോലെയുള്ള രഥങ്ങളും, അശ്വങ്ങൾ കലർന്നതും, കന്നം പൊട്ടി മദംചാടുന്ന കൊമ്പന്മാരോടുകൂടി വാച്ചതുമായ എന്റെ ഈ മഹത്തായ സൈന്യത്തെ കൊന്നുവെന്നോ? ഇതെന്തൊരത്ഭുതമാണ്. അവരുടെ ഭാഗ്യം എന്നല്ലാതെ എന്തു പറയാനാണ്!

യോധന്മാരാകുന്ന അക്ഷയജലം ചേർന്നതും, ഘോരമായ കൈകളാകുന്ന തിരമാലയോടുകൂടിയതും, ക്ഷേപണി, ഗദ, വാൾ, കത്തി, വേൽ, അമ്പ് ഇവയാകുന്ന പലതരം മത്സ്യങ്ങൾ ചേർന്നതും, ധ്വജഭൂഷകളോടും, നല്ല രത്നോല്പലങ്ങളോടും. ഓടുന്ന വാഹനങ്ങളുടെ കാററിൽ കോളിളക്കം കൂട്ടിക്കൊണ്ടിരിക്കുന്നതും, ദ്രോണനാകുന്ന വലിയ പാതാളത്തോടുകൂടിയതും, ഹാർദ്ദിക്യനാകുന്ന കയത്തോടുകൂടിയതും, ജലസംഘമാകുന്ന ഗ്രാഗങ്ങളോടും, കർണ്ണചന്ദ്രോദയത്തിൽ വേലിയേററംകൊള്ളുന്നതുമായി നിലകൊള്ളുന്ന കൗരവപ്പടയാകുന്ന മഹാസമുദ്രത്തെ ഊക്കിൽക്കടന്ന് പാർത്ഥൻ ഗമിക്കുമ്പോൾ, ഒറ്റത്തേരാൽ എന്റെ പടയെ ശൈനേയൻ കയറുമ്പോൾ, ആ പടയിൽ വല്ലതും ശേഷിച്ചുകാണുകയില്ല. അതിൽ സവ്യസാചി കടക്കുമ്പോൾ ഒന്നും ശേഷിച്ചുകാണുമെന്നു തോന്നുന്നില്ല. രഥീന്ദ്രനായ സാത്യകിയും ഒന്നും ബാക്കിവെച്ചേക്കില്ല സഞ്ജയാ! ഊക്കേറിയ അവർ കയറിക്കണ്ട സമയത്ത്, ഗാണ്ഡീവിയുടെ ബാണമാർഗ്ഗത്തിൽ ജയദ്രഥനെ കണ്ടനേരത്ത് കാലചോദിതന്മാരായ കുരുക്കൾ എന്തു കൃത്യമാണ് ചെയ്തത്? ക്രൂരതയിൽപ്പെട്ടുപോയ ആ സമയത്ത് അവർ എന്താണ് ആശ്രയമായിക്കണ്ടത്? കൗരവന്മാരെ ഒന്നിച്ചു മൃത്യു ഗ്രസിച്ചു എന്നുള്ളതിൽ യാതൊരു സംശയവുമില്ല. അവരുടെ വിക്രമം അത്രയൊന്നും സംഗരത്തിൽ കാണുന്നില്ല. യാതൊരു കേടുംകൂടാതെ കൃഷ്ണപാണ്ഡവന്മാർ അവിടെ പോരിൽ കയറിയപ്പോൾ അവരെ തടയുവാൻ ഇവിടെ ആരും ഉണ്ടായില്ലല്ലോ സഞ്ജയാ! നാം ഭക്ഷണവും, വസ്ത്രാദികളും നല്കി പോററിയവരും, പരീക്ഷിച്ചു തക്കസ്ഥാനത്തു വെച്ച് ശമ്പളം നല്കിവന്നവരുമായ വീരയോദ്ധാക്കളുമാണല്ലോ നമ്മുടെ പടയിലുള്ളത്. അർഹതയുള്ള പദവിയും, ശമ്പളവും നല്കാത്തവർ ആരും നമ്മുടെ സൈന്യത്തിലില്ല. വേല യ്ക്ക് തുല്യമായ വേതനവും, അന്നവും നാം കൊടുത്തുവരുന്നു. പോരാളികളല്ലാതെ ആരും അതിലില്ല. അല്പം ശമ്പളമെങ്കിലും പ്രവൃത്തിയില്ലാത്തവന്നുപോലും നല്കിവരുന്നുണ്ട്. യഥാശക്തി മാന്യപദവിയും, ദാനവും ഞാൻ അവർക്കു നല്കിയിട്ടുണ്ട്. അപ്രകാരംതന്നെ എന്റെ മക്കളും, ജ്ഞാതിവർഗ്ഗങ്ങളും സൈനികരെ പാലിക്കുന്നു. അങ്ങനെ കൂറുള്ളവരായ എന്റെ യോദ്ധാക്കൾ പോരിൽച്ചെന്ന് ഉടനെതന്നെ പാർത്ഥനാൽ തോല്പിക്കപ്പെട്ടിരിക്കുന്നു. ശൈനേയനാലും ജിതരായിരിക്കുന്നു. അവരുടെ ഭാഗ്യമെന്നല്ലാതെ എന്തു പറയാം!

പോരിൽ കാക്കുന്നവനും, കാക്കപ്പെടുന്നവനും, രക്ഷ്യനും, രക്ഷികൾക്കുമൊക്കെ മാർഗ്ഗമൊന്നുതന്നെയാണ്. പോരിൽ ജയദ്രഥന്റെ മുമ്പിൽ അർജ്ജുനൻ കയറിനിന്നു എന്നു കേൾക്കുമ്പോൾ ആർക്കാണ് ഇനി രക്ഷയുള്ളത്? ഭയംകൂടാതെ ശൈനേ

യൻ കടക്കുന്നതുകണ്ടപ്പോൾ കാലോചിതമായി ചെയ്യേണ്ടത് എന്താണെന്നാണ് ദുര്യോധനൻ കണ്ടത്? സർവ്വശസ്ത്രാതിഗന്മാരായി പടയ്ക്കുള്ളിൽക്കടന്ന രഥീന്ദ്രരെ പോരിൽക്കണ്ടപ്പോൾ എന്റെ കൂട്ടർ എന്തു നിശ്ചയമാണ് എടുത്തത്? പാർത്ഥന്നു വേണ്ടി ദാശാർഹനായ കൃഷ്ണൻ നില്ക്കുന്നതും ശൈനേയൻ നില്ക്കുന്നതുംകണ്ട് തീർച്ചയായും എന്റെ മക്കൾ ദുഃഖിക്കുന്നുണ്ടാകും. ശത്രുദ്ധ്വംസോദ്യമം വിട്ടു, വായുവാൻ ഉത്സാഹിച്ചു, രഥിമാർ പാഞ്ഞതായിക്കണ്ടും എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ട്. ശൈനേയനും, ഫൽഗുനനും പട കയറിക്കടന്നതും, കുരുക്കൾ പായുന്നതും കണ്ട് എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. ആ വീരന്മാർ തേർത്തടം ശൂന്യമാക്കി യോധന്മാരെ കൊന്നൊടുക്കിയതായിക്കണ്ട് എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. തേർ, കൊമ്പനാന, കുതിരപ്പടയിലെ പല വീരന്മാർ അവരൊക്കെ ഓടുന്നതായിക്കണ്ട് എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. അർജ്ജുനൻ വിട്ട ശരങ്ങളേററ് കൊമ്പന്മാർ പായുന്നതും, വീഴുന്നതും, വീണതും കണ്ട് എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. മാധവാർജ്ജുനന്മാർ കൊന്നിട്ടു വീഴുന്നവയും പാഞ്ഞോടുന്നവയുമായ ഹയങ്ങളെക്കണ്ട എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. എല്ലാ ദിക്കിലും ബാധയേററ പോരിൽ കാലാൾകളെ ജയാശവിട്ടവരായിക്കണ്ട് എന്റെ മക്കൾ നിശ്ചയമായും മാഴ്കുന്നുണ്ടാകും. ദ്രോണന്റെ പടയേയും കയറി മടങ്ങാത്ത ആ വീരന്മാരെ പെട്ടെന്നു കാണുമ്പോൾ എന്റെ മക്കൾ തീർച്ചയായും മാഴ്കുന്നുണ്ടാകും. അച്യുതരായ കൃഷ്ണാർജ്ജുനന്മാർ സാത്യകിയോടുകൂടി എന്റെ ബലത്തിൽ കയറിയതുകേട്ട് ഞാൻ വ്യാമോഹിക്കുന്നു സഞ്ജയാ!

തേരാളിയായ ശിനിശ്രേഷ്ഠൻ പടയിൽക്കയറി ഭോജപ്പട കടന്ന സമയത്ത് കൗരവന്മാർ എന്താണ് ചെയ്തത്? അപ്രകാരം തന്നെ പാണ്ഡവന്മാരെ ദ്രോണൻ തടുത്തപ്പോൾ ഏതു തരത്തിലുള്ള യുദ്ധമാണുണ്ടായത്? അതും പറയൂ സഞ്ജയാ! ബലവാനും വമ്പനുമായ ദ്രോണൻ കൃതാസ്ത്രനും യുദ്ധദുർമ്മദനുമാണ്. പാഞ്ചാലന്മാർ ആ വീരനെ നോക്കി പോരിലെതിർത്ത് എയ്തതും എങ്ങനെയാണ്? ദ്രോണനിൽ പകയുള്ളവരും പാർത്ഥന്ന് ജയം കാംക്ഷിക്കുന്നവരുമാണ് അവർ. ഭാരദ്വാജനാണെങ്കിൽ അവരിൽ പകയുള്ളവനുമാണ്. ജയദ്രഥവധത്തിന്ന് ജിഷ്ണുവും എന്താണു ചെയ്തത്? ഹേ സഞ്ജയാ! ഒന്നുംവിടാതെ അതൊക്കെ എന്നോടു പറയുക; നീ സമർത്ഥനാണല്ലോ?"

സഞ്ജയൻ പറഞ്ഞു: "അവനവൻചെയ്ത തെററുകൊണ്ടുണ്ടായ വ്യസനം സഹിക്കാൻ കഴിയാതെ, വീരനായ നീ വെറും നാടന്മാരെപ്പോലെ വിലപിക്കുകയാണോ? വിദുരൻ മുതലായ സുഹൃജ്ജനങ്ങൾ മുമ്പേ പറഞ്ഞില്ലേ? പാണ്ഡവന്മാരെ കൈവിടരുതെന്ന്. അതു നീ കൂട്ടാക്കിയോ? ഹിതകാംക്ഷികളായ സുഹൃത്തുക്കൾ പറയുന്നതു കൂട്ടാക്കാത്തവരെല്ലാം നിന്നെപ്പോലെ ആപത്തിൽപ്പെട്ട് വ്യസനിക്കുകതന്നെ ചെയ്യും. മുമ്പേതന്നെ ശമത്തിന്നുവേണ്ടി ദാശാർഹൻ വന്ന് ഇരന്നില്ലേ? കീർത്തിമാനായ കൃഷ്ണൻ നിന്നിൽനിന്ന് ആ കാമിതം നേടിയോ? നിന്റെ നിർഗ്ഗുണവും, മക്കളിൽ നിനക്കുള്ള പക്ഷപാതവും, ധർമ്മത്തിൽ വിരോധവും, പാണ്ഡുപുത്രന്മാരിൽ നിനക്കുള്ള മത്സരവൃത്തിയും, പാണ്ഡുപുത്രന്മാരിൽ നിന്റെ ആത്മാർത്ഥതയില്ലാത്ത കുടിലമായ അഭിപ്രായവും കുടിലമായ പല ആർത്തപ്രലാപങ്ങളും കൃഷ്ണൻ കണ്ട് എല്ലാ വശവും ശരിയായി ധരിച്ച്, സർവ്വലോകാത്മതത്ത്വജ്ഞനായ ലോകേശ്വരൻ, പ്രഭുവായ വാസുദേവൻ ഉണ്ടാക്കിവിട്ടതാണ് ഈ കുരുവീരന്മാരുടെ മഹായുദ്ധം. അങ്ങയുടെ സ്വന്തം കുററംകൊണ്ടാണ് അങ്ങയ്ക്ക് ഈ വലുതായ ക്ഷയം വന്നുകൂടിയത്. ഹേ, മാനദാ! എന്തിന്നു വെറുതെ ദുര്യോധനനിൽ കുററംചുമത്തുന്നു? എല്ലാ കുററവും നിന്നിലാണ്! അതു വല്ലാത്ത നടുക്കമുണ്ടാക്കും. ഇതിന്ന് ഒരു ഒടുക്കവും ഞാൻ കാണുന്നില്ല. നിന്റെ കാരണത്താൽ തീർച്ചയാണ് പരാജയം. അതുകൊണ്ട് ഉറപ്പോടുകൂടി ലോകനിഷ്ഠയറിഞ്ഞ് ദേവാസുരക്രൂരമായ യുദ്ധം ഉണ്ടായവിധം ഒന്നും മറച്ചുവെക്കാതെ ഞാൻ പറയുന്നതു ഭവാൻ കേട്ടാലും.

സത്യവിക്രമിയായ ശൈനേയൻ പിന്നെ സൈന്യത്തിൽ കടന്ന സമയത്ത് ഭീമസേനാദികളായ പാർത്ഥന്മാർ നിന്റെ പടയോടേററു. അപ്പോൾ മഹാരഥനായ കൃതവർമ്മൻ ചൊടിച്ചു ഭടന്മാരോടു കൂടി ഒന്നിച്ചടുത്ത് പാണ്ഡുവീരന്മാരെ പോരിൽ ഒററയ്ക്ക് തടുത്തു. ഇളകുന്ന കടലിനെ കരയെന്നപോലെ പാണ്ഡുസൈന്യത്തെ പോരിൽ കൃതവർമ്മൻ തടുത്തു. അതിൽ ഹാർദ്ദിക്യന്റെ പരാക്രമം അത്ഭുതമായിക്കണ്ടു. പോരിലൊത്ത് ഏററ പാർത്ഥന്മാർക്ക് കൃതവർമ്മാവിനെ അതിക്രമിക്കുവാൻ കഴിഞ്ഞില്ല.

ഭീമൻ മൂന്നു ശരങ്ങൾകൊണ്ട് കൃതവർമ്മനെ എയ്തു. ശംഖുവിളിച്ച് പാണ്ഡവന്മാർക്ക് ഹർഷം വർദ്ധിപ്പിച്ചു. സഹദേവൻ ഇരുപത്തഞ്ചമ്പും, ധർമ്മരാജാവ് നൂറമ്പും, നകുലൻ നൂറമ്പും ഹാർദ്ദിക്യനെ എയ്തു. വിരാടനും, ദ്രുപദനും, യാജ്ഞസേനിയും അയ്യഞ്ചു ശരങ്ങളെയ്തു. ശിഖണ്ഡി അഞ്ചു ശരങ്ങൾ കൃതവർമ്മനെ എയ്തു. വീണ്ടും ഇരുപതു ബാണങ്ങൾ അവൻ പുഞ്ചിരിയോടെ എയ്തു. ഉടനെ കൃതവർമ്മാവ് ആ മഹാരഥന്മാരെ ഓരോരുത്തരേയും അയ്യഞ്ചുശരങ്ങളെയ്തു. ഭീമനെ ഏഴുശരവും എയ്തു. അവന്റെ വില്ലും, കൊടിയും തേരിൽനിന്നു വീഴ്ത്തി. വില്ലററുവീണ അവനെ ത്വരയോടെ ആ മഹാരഥൻ അവന്റെ മാറത്ത് വീണ്ടും എഴുപതമ്പ് എയ്തു. ഹാർദ്ദിക്യന്റെ ബാണങ്ങളേററ് ഭൂകമ്പത്തിൽ കുന്ന് എന്നപോലെ ഭീമൻ തേർനടുവിൽവെച്ച് കുലുങ്ങി.

ഇപ്രകാരം കുഴങ്ങിയ ഭീമനെ ധർമ്മജൻ മുതലായവർ കണ്ട് ഹാർദ്ദിക്യനെ ശരനിര ചൊരിഞ്ഞു ദുഃഖിപ്പിച്ചു; വേദനിപ്പിച്ചു തേർക്കൂട്ടംകൂട്ടി അവന്ന് കോട്ടകെട്ടി ഹൃഷ്ടരായി വളരെ ശരങ്ങൾ ഭീമന്റെ രക്ഷയ്ക്കുവേണ്ടി എയ്തു. മഹാബലനായ ഭീമൻ ബോധം വന്ന ഉടനെ പൊൻതണ്ടുള്ള നല്ല ഉരുക്കുവേൽ കൈയിലെടുത്ത് കൃതവർമ്മന്റെ രഥംനോക്കി തേരിൽനിന്നു ചാട്ടി. ഭീമൻ ചാട്ടിയ ആ വേൽ ഉറയൂരിയ സർപ്പത്തെപ്പോലെ കൃതവർമ്മന്റെ രഥത്തിന്നുനേരെ ഉഗ്രമായി ജ്വലിച്ചു പ്രളയാഗ്നിതുല്യമായ പ്രഭയോടുകൂടി അടുക്കുന്ന അതിനെ രണ്ടു ശരങ്ങൾകൊണ്ട് ഹാർദ്ദിക്യൻ രണ്ടായി ഖണ്ഡിച്ചു. ആ പൊന്നണിഞ്ഞ വേൽ താഴത്തററുവീണു. ആകാശത്തുനിന്നു വീണ കൊള്ളിമീൻ എന്നപോലെ അതു ശോഭിച്ചു. വേൽ ഖണ്ഡിച്ചതുകണ്ട് ഭീമൻ ഏററവും ക്രോധത്തോടെ ഊക്കേറിയ മറ്റൊരു വില്ലെടുത്ത് ഭോജനെ തടുത്തു. സ്തനാന്തരത്തിൽ അവനെ അഞ്ചമ്പുകൾകൊണ്ടെയ്തു. ഭീമബലനായ ഭീമൻ ഭോജനെ, നിന്റെ ദുർമ്മന്ത്രിതത്തിന്റെ ഫലമായി ദേഹത്തിലൊക്കെ മുറിവേല്പിച്ചു. അവൻ പൂത്ത രക്താശോകവൃക്ഷംപോലെ പോർക്കളത്തിൽ ശോഭിച്ചു. ഉടനെ അവൻ ചൊടിച്ച് ഭീമനെ മൂന്നമ്പ് ഹാസത്തോടെ എയ്തു. അവൻ മററുള്ളവരേയും എയ്തെതിർത്തു. കിണഞ്ഞേല്ക്കുന്ന രഥികളെ മുമ്മൂന്നു ശരങ്ങൾകൊണ്ടെതിർത്ത് എയ്തു. മഹാരഥനായ അവൻ ക്ഷുരപ്രംകൊണ്ട് ശിഖണ്ഡിയുടെ വില്ല് ചിരിച്ചെയ്തു മുറിച്ചു. വില്ലററപ്പോൾ ഏററവും ചൊടിച്ചു വെമ്പലോടെ ശിഖണ്ഡി തിളങ്ങുന്ന വാളും പരിചയും കൈയിലെടുത്തു. പൊന്നണിഞ്ഞ പരിച ചുററിച്ചുകൊണ്ട് കൃതവർമ്മന്റെ രഥം നോക്കി വാൾ വിട്ടു. അവന്റെ വൻപുള്ള വില്ല് ആ വേൽചെന്ന് അറുത്തു താഴെ വാനിൽനിന്ന് ജ്യോതിസ്സെന്നവിധം വീഴ്ത്തി. അതിന്നിടയ്ക്കു വെമ്പുന്ന കൃതവർമ്മനെ യുദ്ധത്തിൽ മഹാരഥന്മാർ ശക്തമായ അമ്പുകൊണ്ടെയ്തു. ഉടനെ മുറിഞ്ഞ വില്ലുവെച്ച് മറ്റൊരു വില്ലെടുത്ത് ഭരതശ്രേഷ്ഠാ, വിദ്വേഷിമർദ്ദിയായ ഹൃദികാത്മജൻ, പോരിൽ പാണ്ഡവരെ മുമ്മൂന്നു ശരങ്ങൾകൊണ്ടെയ്തു. ശിഖണ്ഡിയെ മൂന്നും പിന്നെ അഞ്ചും ശരങ്ങളാൽ എയ്തു. വേറെ വില്ലെടുത്തു കീർത്തിമാനായ ശിഖണ്ഡി ഹാർദ്ദിക്യനെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ടെയ്തു. ഉടനെ പോരിൽച്ചൊടിച്ച് ഹൃദികാത്മജൻ മഹാരഥനായ ശിഖണ്ഡിയോട് ഊക്കോടെ

പാഞ്ഞേററു. മഹാത്മാവായ ഭീഷ്മന്റെ മരണത്തിന്ന് ഹേതുഭൂതനായ ആ മഹാരഥനോട് ആഹവത്തിൽ ആനയോട് വ്യാഘ്രമെന്നപോലെ കൈയൂക്കു കാട്ടി. കത്തുന്ന തീപോലെ ഉഗ്രന്മാരും, ദിഗ്ഗജങ്ങൾപോലെ ശക്തന്മാരുമായ അവർ ശരങ്ങൾ വർഷിച്ച് തമ്മിലെതിർത്തു. നല്ല വില്ലിട്ട് ഉലയ്ക്കുകയും, വിശിഖങ്ങൾ തൊടുക്കുകയും, അർക്കന്മാർ അംശുനിരയെന്നപോലെ അസംഖ്യം തൂകുകയും ചെയ്തു.

കൂർത്തുമൂർത്ത അമ്പുകൾ വിട്ട് തമ്മിൽ തപിപ്പിക്കുന്ന മഹാരഥന്മാർ പ്രളയാർക്കന്മാർപോലെ വിലസി. കൃതവർമ്മാവ് രഥിയായ ശിഖണ്ഡിയെ യുദ്ധത്തിൽ എഴുപതും പിന്നെ മൂന്നും ശരങ്ങൾ എയ്തു. വളരെ ശരങ്ങളേറ്റ് ഉഴന്ന് അവൻ തേർത്തടത്തിൽ ഇരുന്നുപോയി. വില്ലും അമ്പും കൈവിട്ടു മോഹാലസ്യപ്പെട്ടുപോയി.

വിഷാദിക്കുന്ന അവനെക്കണ്ടപ്പോൾ നിന്റെ ആൾക്കാർ ഹാർദ്ദിക്യനെ പുകഴ്ത്തുകയും, വസ്ത്രം വീശി അഭിനന്ദിക്കുകയുംചെയ്തു. ശിഖണ്ഡി ഹാർദ്ദിക്യന്റെ ശരം ഏറ്റ് ഉഴന്നപ്പോൾ ഉടനെ ആ തേരാളിമുഖ്യനെ സാരഥി പോർക്കളം വിട്ടുമാറ്റി.

ശിഖണ്ഡിയെ തേർത്തടത്തിൽ ഇരുത്തിയതായി കണ്ടപ്പോൾ പാണ്ഡവന്മാർ രഥങ്ങളാൽ കൃതവർമ്മനെ വളഞ്ഞു. അപ്പോൾ മഹാരഥനായ കൃതവർമ്മൻ ഒരു അത്യത്ഭുതകർമ്മം ചെയ്തു. അവൻ കൂട്ടുകാരോടുകൂടിയ പാർത്ഥനെ പോരിൽ ഒറ്റയ്ക്കു തടുത്തു; അതിൽ എല്ലാവരും അത്ഭുതപ്പെട്ടു. പാഞ്ചാലന്മാരേയും, പാണ്ഡവന്മാരേയും, ചേദികളേയും, സൃഞ്ജയന്മാരേയും, വീരന്മാരായ കേകയന്മാരേയും മഹാരഥനായ കൃതവർമ്മൻ ഒററയ്ക്കു ജയിച്ചു!

ഹാർദ്ദിക്യൻ കൊന്നൊടുക്കുന്ന പാണ്ഡവപ്പടയാളികൾ അങ്ങുമിങ്ങും പാഞ്ഞ് ഉഴന്നു പോരിൽ നിലവിട്ടുനിന്നു. ഭീമാദ്യന്മാരായ പാണ്ഡവന്മാരെ പോരിൽ തോല്പിച്ചു വിട്ട് യുദ്ധക്കളത്തിൽ ഹാർദ്ദിക്യൻ പുകയററ അഗ്നിപോലെ നിന്നു വിളങ്ങി. ഹാർദ്ദിക്യൻ പോരിൽ ഓടിച്ചുവിട്ട മഹാരഥന്മാർ ശരവർഷം കൊണ്ട് അർദ്ദിതന്മാരായി കേവലം പിൻതിരിയുകതന്നെ ചെയ്തു.''

**115. ജലസന്ധവധം** – സഞ്ജയൻ പറഞ്ഞു: ''രാജാവേ, അങ്ങു ചോദിച്ചതു ഞാൻ പറയാം. മനസ്സിരുത്തി കേൾക്കുക.

മഹാത്മാവായ ഹാർദ്ദിക്യൻ ആ സൈന്യങ്ങളെ ഓടിക്കുന്ന സമയത്ത്, അവർ ലജ്ജിച്ച് താഴുകയും നിന്റെ ആൾക്കാർ ഹർഷിച്ച് ഉയരുകയും ചെയ്തു. ആഴത്തിൽ 'ആണ്ടുപോകുന്ന പാർത്ഥന്മാർക്ക് ആരാണു കരകാട്ടുന്നത്? നിന്റെ കൂട്ടർ പോരിൽ ഉച്ചത്തിൽ ഹർഷാരവം മുഴക്കുന്നതു കേട്ട ഉടനെ സാത്യകി കൃതവർമ്മന്റെ നേർക്കു പാഞ്ഞെത്തി. കൃതവർമ്മൻ സാത്യകിയെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് എയ്തു. അതിൽ ക്രോധത്തോടെ സാത്യകിയും ചൊടിച്ച് എയ്തു. ശൈനേയൻ കൃതവർമ്മന്റെ നേർക്ക് തീക്ഷ്ണമായ ഭല്ലവും വേറെ നാലു ശരങ്ങളും ആഞ്ഞുവിട്ട് അവ അശ്വങ്ങളെ കൊന്നു. പിന്നെ കൂർത്തുമൂർത്ത ശരംവിട്ട് പിൻസൂതനെ വീഴ്ത്തുകയും ചെയ്തു. അവന്റെ തേർ ഉടച്ചുവിട്ട് സത്യവാനായ സാത്യകി അവന്റെ സൈന്യത്തെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് മർദ്ദിക്കുകയും ചെയ്തു. ശൈനേയന്റെ ശരമേററു പട ചിന്നി പിന്നെ സത്വരം സത്യവിക്രമനായ സാത്യകി അവിടെനിന്നു മുന്നോട്ടുപോയി. പിന്നെ ആ വീര്യവാൻ നിന്റെ പടയിൽ ചെയ്തതും ഭവാൻ കേട്ടാലും. മഹാരാജാവേ, പിന്നെ ദ്രോണപ്പടകടന്നു കൃതവർമ്മാവിനെ പോരിൽ സസന്തോഷം ജയിച്ച് 'സംഭ്രമം കൂടാതെ പോവുക' എന്നു സൂതനോടു പറഞ്ഞു. തേര്, ആന, അശ്വങ്ങൾ എന്നിവയോടും കാലാൾപ്പടയോടുംകൂടിയ നിന്റെ സൈന്യത്തെനോക്കി വീണ്ടും സൂതനോടു പറഞ്ഞു: 'ദ്രോണപ്പടയുടെ ഇടയിലായി കാറുപോലെ നിരന്നു വളരെ വലിയ ആനപ്പട കാണുന്നു. അതിന്നു മുഖം രുക്മരഥനാണ്. ഇവർ പലപേരും പടയിൽ ദുർന്നിവാര്യരാണ്. ദുര്യോധനൻ ചൊല്ലിവിട്ടവരും നമ്മുടെ നേരെ ജീവൻ വിട്ടും പോരാടുന്നവരുമാണ്. വില്ലാളികളായ ആ രാജപുത്രന്മാർ എല്ലാവരും കേറിപ്പൊരുതുന്ന ശൂരന്മാരാണ്. പൊന്നണിഞ്ഞ കൊടിയുള്ള ത്രിഗർത്തരഥിമുഖ്യന്മാരാണ്. അവർ എന്റെ നേർക്കു പൊരുതുവാൻ ഒരുങ്ങിനില്ക്കുകയാണ്. സൂതാ, നീ എന്നെ അവിടെ എത്തിക്കുക! വാജികളെ വിടുക! ദ്രോണൻ കാൺകെ ത്രിഗർത്തന്മാരോട് ഇപ്പോൾ ഞാൻ പൊരുതുന്നതാണ്.' മെല്ലെ സൂതൻ സാത്വതന്റെ അഭിപ്രായമനുസരിച്ചു കയറി. സൂര്യവർണ്ണപ്രഭയോടുകൂടി കാററിൽ പറക്കുന്ന കൊടി ആടുന്നവിധം പാഞ്ഞു. ആ രഥം സൂതവശ്യങ്ങളും കുതിച്ചുതുള്ളുന്നവയുമായ അശ്വങ്ങൾ വഹിച്ചു. വായുവേഗമുള്ളതും, വെള്ളിനിറമുള്ളതും, കുന്ദേന്ദുശോഭ വഹിക്കുന്നതും, ശംഖിൻനിറമുള്ളതുമായ അശ്വങ്ങളെ ഓടിച്ച് അവൻ അടുത്തപ്പോൾ ചുററും ആനപ്പടയുമായി ശൂരന്മാർ ഉടനെ സാത്യകിയെ വളഞ്ഞു. വളരെവേഗത്തിൽ ദേഹം പിളർക്കുന്ന ശരങ്ങൾ വർഷിച്ചു. ഉടനെ സാത്വതൻ കൂർത്തുമൂർത്ത ശരങ്ങൾ എയ്ത് ആനപ്പടയോടേററു. മഴക്കാലത്ത് മലകളിൽ മഴപെയ്യുന്ന മുകിൽമാതിരി ശിനിനന്ദനൻ എയ്യുന്ന ഇടിത്തീപോലുള്ള ശരങ്ങൾകൊണ്ട് വേദന സഹിക്കാതെ കുംഭികൾ പടക്കളം വിട്ട് ഓടിത്തുടങ്ങി. കൊമ്പുകൾ മുറിഞ്ഞ് ചോര ചാടി മസ്തകങ്ങൾ പിളർന്ന്, ചെവിയും വായയും കൈയും അറ്റ്, മേലാളും കൊടിയും പോയി മണിച്ചട്ടകൾ അററു വലിയ കൊടി മുറിഞ്ഞ്, മേലാൾ ചത്ത്, കമ്പിളിതൂങ്ങി ആനകൾ പത്തുദിക്കിലും പാഞ്ഞു. കാററ് ഇരമ്പുന്നപോലെ പല നാദത്തിൽ ചീറിപ്പായുന്ന, നാരാചം, മത്സദത്തം, ഭല്ലം, അഞ്ജലികം, ക്ഷുരപ്രം, അർദ്ധചന്ദ്രം എന്നീ അസ്ത്രങ്ങൾ സാത്യകി എയ്തു. ഇവയേററു ദേഹത്തിൽനിന്നു ചോരചാടി ചീറി ചിന്നംവിളിച്ച്, മലമൂത്രങ്ങൾ വിട്ടു തിരിഞ്ഞു ചാഞ്ഞുവീഴുകയും, ചില ഗജങ്ങൾ ചത്തു വീഴുകയും ചെയ്തു. ഇപ്രകാരം സാത്യകി ഭയങ്കരമായി മർദ്ദിക്കുന്ന ആനപ്പട മുടിഞ്ഞപ്പോൾ മഹാബലനായ ജലസന്ധൻ രജതമായ അശ്വരഥത്തെ നോക്കി ആനയെ അങ്ങോട്ടു കിണഞ്ഞ് എത്തിച്ചു.

പൊന്നിൻചട്ട അണിഞ്ഞ ശൂരനും, ശുദ്ധഹേമാംഗദനും, ശുചിയും, ആയ ആ വീരൻ വാൾധരിച്ച്, ചന്ദനംപൂശി, കുണ്ഡലമണിഞ്ഞ്, കിരീടംധരിച്ച്, ശിരസ്സിൽ ഏററം ശോഭിക്കുന്ന പൊന്നിൻ പൂമാലചാർത്തി, മാറിൽ പതക്കവും മിന്നുന്ന കണ്ഠസൂത്രവും അണിഞ്ഞ്, പൊൻകെട്ടുള്ള വില്ലുലച്ച് ആനപ്പുറത്തു മിന്നൽചേർന്ന കാറുപോലെ ആ ജലസന്ധൻ ശോഭിച്ചു രാജാവേ.

മാഗധന്റെ ഗജശ്രേഷ്ഠൻ ഊക്കോടെ പാഞ്ഞെത്തുമ്പോൾ സാത്യകി ആഴിയെ കരയെന്നപോലെ തടുത്തു. ശൈനേയൻ ഹസ്തിയെ അമ്പെയ്തു നിർത്തിയെന്നു കണ്ടപ്പോൾ മഹാബലനായ ജലസന്ധൻ പോരിൽ കോപിച്ചു. അവൻ ക്രോധത്തോടെ ഭാരമുള്ള ശരങ്ങളെ ശൈനേയന്റെ മാറിലേക്കു വലിച്ച് എയ്തു. ഊട്ടിച്ചാണയ്ക്കിട്ട വേറെ ഭല്ലംകൊണ്ട് ഉടനെ അമ്പെയ്യുന്ന വൃഷ്ണിവീരന്റെ വലിയ വില്ല് മുറിച്ചു വില്ലററ സാത്യകിയെ ഹസിക്കുന്നവിധം കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾ മാഗധൻ എയ്തു. അങ്ങനെ ജലസന്ധൻ പല ശരങ്ങൾ ഏല്പിച്ചപ്പോൾ ആ മഹാബാഹു കുലുങ്ങുകയുണ്ടായില്ല. അത് ഒരു അത്ഭുതമായി സൈനികർ പ്രശംസിച്ചു. അമ്പ് എയ്തത് കണക്കാക്കാതെ ബലിയായ അവൻ ഏറെ വെമ്പാതെ വേറെ ഒരു വില്ലെടുത്ത് നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. ശൈനേയൻ ഇത്രയും പറഞ്ഞ് ജലസന്ധന്റെ മാറിൽ ഊക്കോടെ അറുപതു ശരങ്ങൾ ചിരിച്ചുകൊണ്ട് എയ്തു. തീക്ഷ്ണമായ ക്ഷുരപ്രംകൊണ്ടു പിടിപ്പാട്ടിൽ വില്ലുമുറിച്ച് ജലസന്ധന്റെ ദേഹത്തിൽ മൂന്നു ബാണങ്ങൾ എയ്തു. ജലസന്ധൻ ആ വില്ലും അമ്പും കൈവിട്ട് തോമരം എടുത്ത് സാത്യകിയുടെ നേരെ ചാട്ടി. ആ മഹാരണത്തിൽ ആ തോമരം മാധവന്റെ ഇടംകൈ പിളർന്ന് ഘോരമായിച്ചീറി പാമ്പുപോലെ പാഞ്ഞ് ധരിത്രിയിൽ ചെന്നുകയറി.

ഇടംകൈ പിളർന്നപ്പോൾ സത്യവിക്രമനായ സാത്യകി മൂർച്ചകൂടിയ മുപ്പതു ശരങ്ങൾകൊണ്ട് ജലസന്ധനെ എയ്തു. ഉടനെ മഹാബലനായ ജലസന്ധൻ വാളും ശരചന്ദ്രാഞ്ചിതമായ

പരിചയുമെടുത്തു. വാൾ വീശി സാത്വതന്റെ നേർക്ക് ഊക്കിൽവിട്ടു. ശൈനേയന്റെ വില്ലറുത്ത് ആ വാൾ ഭൂമിയിൽ വീണു. ചുററുന്ന കൊള്ളിമീൻ എന്നപോലെ ഭൂമിയിൽ വീണ ആ വാൾ ശോഭിച്ചു. സർവ്വദേഹം പിളർക്കുന്നതും പനന്തടിപോലുള്ളതും ഇന്ദ്രാഗ്നിധ്വനികൂട്ടുന്നതുമായ വേറെ ഒരു വില്ല് ക്ഷണത്തിൽ എടുത്ത് വലിച്ച് ജലസന്ധനെ എയ്തു. പിന്നെ ആഭരണങ്ങൾ അണിഞ്ഞ രണ്ടു കൈകളും സാത്യകി ചിരിച്ച് കത്തിയമ്പിനാൽ അറുത്തു. ആനപ്പുറത്തുനിന്നു പരിഘംപോലുള്ള രണ്ടു കൈകളും കുന്നിൽനിന്ന് അഞ്ചു പടമുള്ള രണ്ടു പാമ്പുകൾ എന്നപോലെ നിലത്തുവീണു. കുണ്ഡലാഞ്ചിതവും നല്ല ദന്തം കൊണ്ടു ശോഭിക്കുന്നതുമായ അവന്റെ മുഖത്തേയും മൂന്നാമത്തെ കത്തിയമ്പുകൊണ്ട് സാത്യകി അറുത്തുവീഴ്ത്തി. കൈയും കഴുത്തും വേർപെട്ട ആ ഭയങ്കരമായ കബന്ധം, ചോര കൊണ്ടു ജലസന്ധന്റെ ആനയെ കുളിപ്പിച്ചു. അങ്ങനെ ക്ഷണത്തിൽ ആ പോരിൽ ജലസന്ധനെ സാത്യകി കൊന്നു. ആനപ്പുറത്തുനിന്ന് അമ്പാരിവീഴ്ത്തി.

ദേഹത്തിൽ ചോരയണിഞ്ഞ ജലസന്ധന്റെ ആന തൂങ്ങിയതും കെട്ടിയതുമായ ഇരിപ്പടം ചുമന്നു. അമ്പുകൊണ്ട് സാത്വതൻ വേദനിപ്പിച്ച ആ മഹാഗജം ഉച്ചത്തിൽ ചിന്നം വിളിച്ചാർത്ത് സ്വന്തം സൈന്യത്തിൽക്കൂടി പാഞ്ഞു. അപ്പോൾ ഹാ! ഹാ! എന്ന ശബ്ദം നിന്റെ സൈന്യത്തിൽനിന്നു പൊങ്ങി. ജലസന്ധനെ ആ വൃഷ്ണിവീരൻ കൊന്നതുകണ്ടപ്പോൾ നിന്റെ സൈന്യങ്ങൾ മുറവിളികൂട്ടി ചുററും ഓടിക്കളഞ്ഞു. ശത്രുവിനെ വെല്ലുവാൻ അവർക്കുത്സാഹമുണ്ടായില്ല. ഓടുന്നതിലായിരുന്നു അവരുടെ ഉത്സാഹം.

ഇതിന്നിടയിൽ ശസ്ത്രധരോത്തമനായ ദ്രോണൻ പായുന്ന അശ്വങ്ങളോടെ രഥിയായ സാത്വതേന്ദ്രനോട് ഏററ് അപ്രകാരം സാത്വതൻ കയറുന്നതുകണ്ട് കുരുവീരന്മാർ ദ്രോണരോടുകൂടി ചൊടിച്ച് ശൈനേയനോടു പാഞ്ഞേററു. പിന്നെ കുരുക്കളും സാത്യകിയുംതമ്മിൽ ഭയങ്കരമായ ഒരു പോരാട്ടം നടന്നു. ദ്രോണനും സാത്യകിയും തമ്മിൽ ഭയങ്കരമായി പോരാടി. ദേവാസുരയുദ്ധംപോലെ ആ പോരാട്ടം ഘോരമായിരുന്നു.

**116. കൃതവർമ്മദുര്യോധനപരാജയം –** സഞ്ജയൻ പറഞ്ഞു: "ബാണജാലം വർഷിച്ച് കിണഞ്ഞേററ ആ പ്രഹാരികൾ ത്വരയോടുകൂടി യുയുധാനനുമായി പൊരുതി. ദ്രോണൻ അവനെ എഴുപത്തേഴു ശരങ്ങൾ തൂകി. ദുർമ്മർഷണൻ പന്ത്രണ്ടു ശരങ്ങൾ തൂകി. ദുസ്സഹൻ പത്തു ശരങ്ങൾ വിട്ടു. കങ്കച്ചിറകുവെച്ച മുപ്പതു ബാണം വികർണ്ണൻ സ്തനാന്തരത്തിൽ ഇടത്തുഭാഗത്ത് എയ്തുവിട്ടു. ദുർമ്മുഖൻ പിന്നെ പത്തമ്പും, ദുശ്ശാസനൻ ഏഴമ്പും എയ്തു. ചിത്രസേനൻ രണ്ടു ശരങ്ങളും, ശിനിപുത്രനെ എയ്തു. ദുര്യോധനൻ സാത്യകിയെ വളരെ ശരങ്ങൾകൊ ണ്ടു പീഡിപ്പിച്ചു. മററു ശൂരന്മാരും രഥിവീരന്മാരും എയ്തു.

മഹാരഥന്മാരായ നിന്റെ മക്കൾ ചുറ്റുംചെന്നു തടഞ്ഞപ്പോൾ അവരോട് വെവ്വേറെ ഏറ്റ് ശിനിപുംഗവൻ എയ്തു. ഭാരദ്വാജനെ മൂന്നും, ദുസ്സഹനെ ഒമ്പതും ശരങ്ങൾ എയ്തു. വികർണ്ണനെ ഇരുപത്തഞ്ചു ശരങ്ങളും, ചിത്രസേനനെ ഏഴു ശരങ്ങളും എയ്തു. ദുർമ്മർഷണനെ പന്ത്രണ്ടും, വിവിംശതിയെ എട്ടും ശരങ്ങൾ എയ്തു. സത്യവ്രതനെ ഒമ്പതും, വിജയനെ പത്തും ശരങ്ങൾ എയ്ത് മഹാരഥനായ നിന്റെ പുത്രനോട് എതിർത്തേററു. സർവ്വലോകർക്കും രാജാവും സർവ്വലോകരഥീന്ദ്രനുമായ അവനെ അമ്പെയ്ത് വലിയ പോരാട്ടം അവർ തമ്മിൽ നടന്നു. കൂർത്തുമൂർത്ത അമ്പുകൾ തൂകുകയും വീണ്ടും അമ്പുതൊടുക്കുകയും ചെയ്തു. പോരിൽ പരസ്പരം കാണുവാൻ വയ്യാത്തമട്ടിൽ പരസ്പരം ശരജാലംകൊണ്ടു മൂടി. കുരുനന്ദനൻ എയ്ത് സാത്യകി ചാറൊലിക്കുന്ന ചന്ദനമരംപോലെ ചോരയിലാറാടി ശോഭിച്ചു. സാത്വതന്റെ ശരജാലങ്ങൾ ഏറ്റ നിന്റെ പുത്രനും പൊന്നണിഞ്ഞ് ഉയർന്ന യൂപംപോലെ വിളങ്ങി. വില്ലാളിയായ കൗരവന്റെ വില്ല് മാധവൻ കത്തിയമ്പെയ്ത് അറുത്തു ചിരിച്ചുകൊണ്ടു വീഴ്ത്തി. വില്ലറ്റ അവനെ വളരെ ശരങ്ങൾ എയ്തു. കൈവേഗമുള്ള വൈരി അമ്പെയ്ത് ഉടൻ മുറിച്ചപ്പോൾ രാജാവ് ശത്രുവിന്റെ വിജയലക്ഷണം പൊറുത്തില്ല. പൊന്നണിഞ്ഞ ദുരാസദമായ മറ്റൊരു വില്ലെടുത്ത് ഊക്കിൽ സാത്യകിയെ നൂറു ശരങ്ങൾകൊണ്ട് എയ്തു. വില്ലാളിയും ശക്തനുമായ നിന്റെ പുത്രൻ ഏറ്റവും ആഞ്ഞ് എയ്തതേറ്റ് അമർഷത്തോടുകൂടി അവൻ നിന്റെ പുത്രനെ പീഡിപ്പിച്ചു. ആർത്തനായ രാജാവിനെ മഹാരഥന്മാരായ നിന്റെ മക്കൾ കണ്ടു. തേജസ്വിയായ സാത്യകിയെ ശരവൃഷ്ടികൊണ്ടു മൂടി. മഹാരഥന്മാരായ നിന്റെ മക്കൾ പലരുംകൂടി മൂടിയ സാത്യകി ഓരോരുത്തരെ അയ്യഞ്ചും പിന്നെ ഏഴേഴും ശരങ്ങൾ എയ്തു. ചിരിച്ച് അവന്റെ വൈരിഭീഷണമായ ചാപവും അറുത്തു. അമ്പെയ്തു പിന്നെ അവന്റെ മണിനാഗധ്വജത്തേയും വീഴ്ത്തി. കൂർത്ത നാലമ്പെയ്ത് അവന്റെ നാലു കുതിരകളേയും കൊന്നു. പിന്നെ ഒരു ക്ഷുരപ്രംകൊണ്ട് സൂതനേയും വീഴ്ത്തി. അത്തരത്തിൽത്തന്നെ മഹാരഥനായ കുരുരാജാവിനെ മർമ്മം പിളർക്കുന്ന വളരെ അമ്പുകൾവിട്ട് ഹർഷിച്ചു. ഉത്തമങ്ങളായ ശരങ്ങളെ ശൈനേയൻ പോരിൽ ഏല്പിച്ചപ്പോൾ നിന്റെ പുത്രനായ സുയോധനൻ പാഞ്ഞ് ഒഴിഞ്ഞു. വില്ലാളിയായ ചിത്രസേനന്റെ തേരിൽ ചാടിക്കയറി. ഹാ! ഹാ! എന്നുള്ള ശബ്ദം ലോകങ്ങൾ മുഴക്കി. ശശിയെ രാഹു എന്നപോലെ ശൈനേയൻ രാജാവിനെ ഗ്രസിച്ചപ്പോൾ മഹാരഥനായ കൃതവർമ്മൻ ആ ഘോഷം കേട്ടു. പ്രഭുവായ മാധവൻ നില്ക്കുന്ന ദിക്കിലേക്കു വലിയ വില്ലുലച്ച് അശ്വങ്ങളെ ഓടിച്ച് പാഞ്ഞെത്തി. 'നേരെ ചെല്ലുക! നേരെ ചെല്ലുക,' എന്ന് സൂതനെ ഭർത്സിച്ചു. വായ്തുറന്ന അന്തകനെപ്പോലെ അവൻ എത്തുന്നതുകണ്ട് ഉടനെ യുയുധാനൻ സൂതനോടു പറഞ്ഞു: 'കൃതവർമ്മാവ് ഇതാ തേരോടിച്ച് അമ്പുമായി എത്തുന്നു. വില്ലാളിവീരനായ അവനെ തേരുകൊണ്ട് എതിരേല്ക്കുക!' ഉടനെ അശ്വങ്ങൾ ഓടുന്ന കോപ്പൊരുക്കിയ രഥവുമായി വില്ലാളിപ്രവരനായ ഭോജനോട് അവൻ ഏറ്റെതിർത്തു. പിന്നെ നല്ലപോലെ ചൊടിച്ച് കത്തുന്ന അഗ്നിപോലെ തമ്മിൽ ആ നരവ്യാഘ്രന്മാർ വ്യാഘ്രങ്ങളെപ്പോലെ ഏറ്റു.

ഭോജൻ സാത്യകിയെ ഇരുപത്താറു ശരങ്ങൾ എയ്തു. കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾ സൂതനേയും എയ്തു. നാലു ശരങ്ങൾകൊണ്ട് നാലു സൈന്ധവവാജികളേയും എയ്തു. ആ രുക്മരഥൻ രുക്മപുഷ്ടമായ വലിയ വില്ലുവലിച്ച്, രുക്മാംഗദനായ രുക്മവർമ്മൻ രുക്മപുംഖങ്ങളെ വർഷിച്ചു. ഉടനെ പാർത്ഥദർശനത്തിന്നുഴറുന്ന ശൈനേയൻ എൺപത് ബാണങ്ങൾ കൃതവർമ്മനിൽ ത്വരയോടെ എയ്തു. ശക്തനായ ശത്രു ഊക്കിൽ എയ്ത ശരങ്ങളേറ്റ് ആ ശത്രുതാപനൻ ഭൂകമ്പത്തിൽ മലയെന്നപോലെ കുലുങ്ങിപ്പോയി. അറുപത്തിമൂന്നു ശരങ്ങൾ നാലശ്വങ്ങളിലും, ഏഴു ശരങ്ങൾ സൂതനിലും ആ സത്യവിക്രമനായ ശൈനേയൻ എയ്തു. പൊൻകടക്കെട്ടുള്ള ബാണം തൊടുത്ത് സാത്യകി ചൊടിച്ച് ജ്വലിക്കുന്ന സർപ്പംപോലെ വിട്ടു. യമദണ്ഡംപോലെ ഉഗ്രമായ ആ ശരം കൃതവർമ്മാവിൽ ഏറ്റു. പൊന്നണിഞ്ഞു മിന്നുന്ന അവന്റെ ചട്ട കീറിപ്പിളർന്ന് നിണത്തിൽ മുങ്ങിയ ആ ഘോരബാണം ധരിത്രിയിൽ കുത്തിക്കയറി. സാത്വതന്റെ ബാണം ഏറ്റ് ആർത്തനായ അവൻ ചോര ചാടി തളർന്ന് വില്ലും അമ്പും കൈവിട്ട് തേരിൽനിന്നു വീണുപോയി. ആ അമിതവിക്രമനായ സിംഹദംഷ്ട്രൻ ശൈനേയബാണാർത്തനായി മുട്ടുകുത്തി തേർത്തട്ടിൽ വീണു.

സഹസ്രബാഹുസമനും, സമുദ്രംപോലെ അപ്രധൃഷ്യനുമായ കൃതവർമ്മനെ അപ്രകാരം തടുത്തുവീഴ്ത്തി സാത്യകി കുതിച്ച് മുന്നോട്ടു കയറി.

വേലും വില്ലും ചിന്നി, ആന, അശ്വം, തേർ ഇവ കലർന്ന്, അനവധി ക്ഷത്രിയശ്രേഷ്ഠന്മാർ ഒഴുകുന്ന രക്തപ്പുഴ, എല്ലാ സൈന്യങ്ങളും കാണുമാറ് അവിടെ സൃഷ്ടിച്ചു.

ആ സൈന്യമദ്ധ്യത്തിൽ എല്ലാവരും കാൺകെ ശിനിപുംഗവൻ, വൃത്രാരിയായ ഇന്ദ്രൻ ദൈത്യപ്പട കടന്നതുപോലെ ആ രക്തപ്പുഴ കടന്നു മുന്നോട്ടുപാഞ്ഞു.

അല്പമൊന്നാശ്വസിച്ച് ശക്തിമാനായ ഹാർദ്ദിക്യൻ വേറെ ഒരു വില്ലെടുത്ത്, പാണ്ഡവരെ തടുത്തുംകൊണ്ടു നിന്നു."

**117. സാത്യകിയുടെ പരാക്രമം** – സഞ്ജയൻ പറഞ്ഞു: "ശൈനേയൻ ആ പടകളെ ഇളക്കിമറിക്കുവാൻ തുടങ്ങിയപ്പോൾ ഭാരദ്വാജൻ ശരനിര വർഷിക്കുവാനും തുടങ്ങി. ദ്രോണനും സാത്വതനുമായി ആ രണം ഘോരമായിത്തീർന്നു. എല്ലാ സൈന്യങ്ങളും കാൺകേ ബലിയും ശക്രനും ചെയ്ത യുദ്ധം പോലെ ആ രണം ഭയങ്കരമായി. ദ്രോണൻ സാത്യകിയെ ചിത്രവും സർവ്വായസവുമായ മൂന്നു ശരങ്ങൾ, ആശീവിഷതുല്യങ്ങളായ മൂന്നു ശരങ്ങൾ, നെറ്റിത്തടത്തിൽ ആഞ്ഞെയ്തു. നെറ്റിത്തടത്തിൽ കുത്തിക്കയറിനില്ക്കുന്ന ആ മൂന്നു ശരങ്ങളാൽ സാത്യകി മൂന്ന് ശൃംഗമുള്ള മലപോലെ ശോഭിച്ചു. ഇടിവെട്ടുന്നപോലെ ശബ്ദത്തിൽ മറ്റു ശരങ്ങളേയും ദ്രോണൻ അവന്റെ ദേഹത്തിൽ എയ്തു. ദ്രോണൻ വിട്ട ശരങ്ങൾ എത്തുമ്പോൾ പരമാസ്ത്രജ്ഞനായ ദാശാർഹൻ ഈ രണ്ടു ശരങ്ങൾകൊണ്ട് ഖണ്ഡിച്ചു. അവന്റെ ആ കൈവേഗം ദ്രോണൻ കണ്ടു പുഞ്ചിരിതൂകി. മുപ്പതു ശരങ്ങൾ ശിനിമുഖ്യനെ എയ്തു. പിന്നെയും അമ്പതമ്പെയ്തു. പിന്നെ നൂറമ്പെയ്തു. സാത്യകിയുടെ കൈവേഗം തന്റെ കൈവേഗംകൊണ്ടു ജയിക്കുവാൻ ശ്രമിച്ചു. പുറ്റിൽനിന്നു ചൊടിച്ചെത്തുന്ന പന്നഗങ്ങൾപോലെ ദ്രോണന്റെ തേരിൽനിന്ന് അംഗം കീറുന്ന അമ്പുകൾ എത്തിത്തുടങ്ങി. അപ്രകാരംതന്നെ സാത്വതനും നൂറും, ആയിരവും ശരങ്ങൾ വിട്ടു. ദ്രോണന്റെ തേരിലും കടുംചോര കുടിക്കുന്ന ആ ശരങ്ങൾ ചീറിപ്പാഞ്ഞു. ദ്വിജേന്ദ്രനും സാത്വതനും കൈവേഗത്തിൽ യാതൊരു വ്യത്യാസവും കണ്ടില്ല. ആ നരർഷഭന്മാർ രണ്ടുപേരും തുല്യരായി നിന്നു.

പിന്നെ ശൈനേയൻ ദ്രോണനെ കൂർത്തുമൂർത്ത എൺപതമ്പുകൊണ്ട് പ്രഹരിച്ചു. കൂർത്ത ശരങ്ങൾ ധ്വജത്തിലും എയ്തു. നൂറമ്പു സൂതനേയും ദ്രോണൻ കണ്ടുനില്ക്കെ എയ്തു. യുയുധാനന്റെ കൈവേഗം മഹാരഥനായ ദ്രോണൻ കണ്ടു. എഴുപതു ശരങ്ങൾ സാരഥിയേയും മുമ്മൂന്നു ശരങ്ങൾ അശ്വങ്ങളേയും എയ്തു. ഒരമ്പെയ്ത് മാധവന്റെ രഥധ്വജം ഖണ്ഡിച്ചു. പൊൻകെട്ടുള്ള മറ്റൊരു ശരംകൊണ്ട് മഹാത്മാവായ മാധവന്റെ വില്ലും പോരിൽ അറുത്തു. ഉടനെ മഹാരഥനായ സാത്യകി കോപിച്ച് വില്ലുവിട്ട് കനത്ത് ഗദ കൈയിലെടുത്ത് ഓങ്ങി ഗുരുവിന്റെമേൽ എറിഞ്ഞു. പട്ടം കെട്ടിയതും കാരിരുമ്പുകൊണ്ടുള്ളതുമായ ആ ഗദ ഊക്കോടെ എത്തുമ്പോൾ ദ്രോണൻ പലമട്ടുള്ള ശരങ്ങൾകൊണ്ടു തടുത്തു. പിന്നെ മറ്റൊരു വില്ലെടുത്ത് സത്യവിക്രമനായ ശൈനേയൻ ചാണയ്ക്കുവെച്ച ബാണങ്ങൾ ആ വീരനായ ദ്രോണനിൽ എയ്തു. പോരിൽ ദ്രോണനെ എയ്ത് അദ്ദേഹം സിംഹനാദം മുഴക്കി. സർവ്വശസ്ത്രനരോത്തമനായ ദ്രോണനുണ്ടോ അതു സഹിക്കുന്നു! പൊൻതണ്ടുള്ള ഉരുക്കുവേൽ എടുത്ത് ഉടനെ അവൻ മാധവന്റെ രഥംനോക്കി ഊക്കെടുത്തു ചാട്ടി. ശൈനേയനിൽ കൊള്ളാതെ ആ കാലസന്നിഭമായ വേൽ ഉഗ്രമായിച്ചീറി തേരു കീറി ധരിത്രിയിൽ ചെന്നു കുത്തി. ഉടനെ ശൈനേയൻ ദ്രോണനെ ഒരു ശരംകൊണ്ട് എയ്തു. വലംകൈക്കു പീഡയുണ്ടാക്കുമാറ് അത് ചെന്നുകയറി. ഉടനെ ദ്രോണനും മാധവന്റെ ധനുസ്സ് അർദ്ധചന്ദ്രംകൊണ്ട് അറുക്കുകയും തേർവേൽ സൂതനിൽ വിടുകയുംചെയ്തു. അവന്റെ സൂതൻ തേർവേലേറ്റ് മോഹിച്ചു. അവൻ ആ തേർത്തടം പറ്റി ചാഞ്ഞിരുന്നു. അപ്പോൾ അതിമാനുഷമായ ഒരു സൂതകൃത്യമാണ് സാത്യകി ചെയ്തത്. സാത്യകി കടിഞ്ഞാണും പിടിച്ചുകൊണ്ട് ദ്രോണനുമായി ആ സന്ദർഭത്തിൽ പൊരുതിനിന്നു. പിന്നെ ശരശതംകൊണ്ട് മഹാരഥനായ യുയുധാനൻ ബ്രാഹ്മണനെ പ്രഹരിച്ച് പോരിൽ സംതൃപ്തനായി. ഉടനെ ദ്രോണൻ അവന്റെ നേരെ അഞ്ചു ബാണം വിട്ടു. അവ പോരിൽ ചട്ട പിളർന്ന് ഉടനെ രക്തംകുടിച്ചു. ഘോരമായ ബാണങ്ങളേറ്റ് വളരെ ചൊടിയോടെ സാത്യകി രുക്മരഥന്റെ നേരെ ശരങ്ങൾ വിട്ടു ദ്രോണന്റെ സൂതനെ ഒറ്റശരംകൊണ്ടു കൊന്നുകളഞ്ഞു. സൂതൻ ചത്ത് അനിയന്ത്രിതരായ അശ്വങ്ങളെ ശൈനേയൻ എയ്ത് അങ്ങുമിങ്ങും ഓടിച്ചു. പോർക്കളത്തിൽ ആ തേര് പലതരത്തിൽ വട്ടംചുറ്റി ഓടിത്തുടങ്ങി. രാജാവേ, വെള്ളിപോലെ വെട്ടിത്തിളങ്ങുന്ന രശ്മിപോലെ ആ 'വട്ടംകറങ്ങിയോട്ടം' കണ്ടപ്പോൾ 'ചെല്ലുവിൻ! പിടിക്കുവിൻ! ദ്രോണന്റെ അശ്വങ്ങളെ അടിക്കുവിൻ!' എന്ന് രാജാക്കന്മാരും രാജപുത്രന്മാരും ബഹളംകൂട്ടി ആർത്തു. അവർ ഈ ബഹളത്തിൽ സാത്യകിയെ വിട്ടു. ആ മഹാരഥന്മാർ ദ്രോണൻ നില്ക്കുന്ന ദിക്കിലേക്കു പാഞ്ഞുചെന്നു.

അവർ സാത്വതന്റെ ബാണങ്ങളേറ്റ് ഉഴന്ന് ഓടുന്നതു കണ്ടപ്പോൾ വീണ്ടും സൈന്യവ്യൂഹം ഉടഞ്ഞുചിന്നുകയും സൈന്യങ്ങൾ ഉഴന്നുപോവുകയുംചെയ്തു. ഉടനെ വ്യൂഹദ്വാരത്തിൽ ചെന്ന് ദ്രോണൻ നിന്നു. വൃഷ്ണീന്ദ്രന്റെ ബാണമേറ്റ് വേദനപ്പെട്ട അശ്വങ്ങൾ താങ്ങിക്കൊണ്ട് ഓടിപ്പോയ ദ്രോണൻ തിരിച്ചുവന്നു. പാണ്ഡുപാഞ്ചാലന്മാർ പിളരുന്ന വ്യൂഹം കണ്ട് ആ വീര്യവാൻ പിന്നെ ശൈനേയനിൽ യാതൊരു പ്രയത്നവും ചെയ്യുവാൻ ഒരുങ്ങാതെ ഛിന്നഭിന്നമായ വ്യൂഹം കൂട്ടിയിണക്കുവാനാണ് ശ്രമിച്ചത്. പാണ്ഡുപാഞ്ചാലന്മാരെ കത്തിക്കുന്ന ദ്രോണവഹ്നിയെ തടുത്ത് അവൻ ക്രോധാഗ്നികൊണ്ടു ജ്വലിച്ച് കാലസൂര്യനെപ്പോലെ വിളങ്ങി."

**118. സുദർശനവധം** – സഞ്ജയൻ പറഞ്ഞു: "ആചാര്യനേയും ഭോജൻമുതലായ വീരഭടന്മാരേയും പോരിൽ ജയിച്ച് നരപ്രവീരനായ സാത്യകി ചിരിച്ചുകൊണ്ട് സാരഥിയോടു പറഞ്ഞു: 'എടോ സൂതാ! നമ്മൾ ഒരു നിമിത്തംമാത്രമാണ്. കൃഷ്ണാർജ്ജുനന്മാർ കൊന്നുവിട്ട ശത്രുക്കളെയാണ് നമ്മൾ ഇപ്പോൾ കൊന്നത്. നരപ്രവീരനായ സുരരാജപുത്രൻ കൊന്നവരാണ് അവർ.' ഇപ്രകാരം അവനോട് വില്ലാളിവീരനായ ആ അരാതിമർദ്ദനൻ പറഞ്ഞു. ചുറ്റും ശരമാരി ചൊരിഞ്ഞ് മാംസാർത്ഥിയായ പരുന്തിനെപ്പോലെ ചെന്ന് ഏറ്റു. ചന്ദ്രനെപ്പോലെയും ശംഖിനെപ്പോലെയും ശോഭിക്കുന്ന കുതിരയുള്ളവനായ ആ നരപ്രവീരൻ പടയിൽക്കടന്നപ്പോൾ ആ ദിനേശപ്രഭനായ രഥീന്ദ്രനെ ചെന്നു തടുക്കുവാൻ ആർക്കും കഴിഞ്ഞില്ല. അസഹ്യമായ വിക്രമത്തോടും അദീനമായ സത്വഗുണത്തോടുംകൂടിയ ആ ഇന്ദ്രതുല്യനെ തടുക്കുവാൻ നിന്റെ ഭടന്മാർക്കു കഴിഞ്ഞില്ല. അപ്പോൾ ഘനങ്ങൾ പോയി തെളിഞ്ഞ ആകാശത്തിൽ എത്തുന്ന ദിനേശനെപ്പോലെ അമർഷമാർന്ന ചിത്രയോധിയും പൊൻചട്ടയണിഞ്ഞ രഥിപ്രവരനുമായ സുദർശനൻ എന്ന രാജപ്രവരൻ ചെന്ന് സാത്യകിയെ തടുത്തു. അവർ തമ്മിൽ ഭയങ്കരമായ ഒരു പോരാട്ടം നടന്നു. ആ പോരിനെ നിന്റെ കൂട്ടരും സോമകന്മാരും പ്രശംസിച്ചു. വിശേഷാൽ ദേവന്മാർ വൃത്രനും ഇന്ദ്രനും തമ്മിലുണ്ടായ യുദ്ധത്തെ എന്നവിധം പുകഴ്ത്തി.

അതിതീക്ഷ്ണമായ അനവധി ബാണങ്ങൾ സുദർശനൻ രണത്തിൽ സാത്യകിയെ എയ്തു. അവ എത്തുന്നതിന്നു മുമ്പുതന്നെ സാത്യകി അറുത്തുവീഴ്ത്തി. അപ്രകാരം സാത്യകി ശക്രതുല്യനായ സുദർശനനെ എയ്യുന്ന എല്ലാ ശരങ്ങളും സുദർശനൻ തേരിൽ ഇരുന്ന് വിശിഖങ്ങൾകൊണ്ട് മൂന്നായി നുറുക്കിവിട്ടു. സാത്യകിയുടെ ബാണമേറ്റ് സുദർശനന്റെ ശരങ്ങൾ അറ്റുപോയതു കണ്ടപ്പോൾ ചൊടിച്ച് കത്തിക്കാളുന്നവിധം തിഗ്മതേജസ്സായ അവൻ പൊന്നണിഞ്ഞ അമ്പുകൾ എയ്തു. പിന്നീട് അവൻ മൂന്ന് അനലോഗ്രമായ തീക്ഷ്ണശരങ്ങൾ കാതോളം വലിച്ചു വിട്ടു. ആ ശരങ്ങൾ ശൈനേയൻ അണിഞ്ഞ ചട്ടപൊട്ടിച്ച് ദേഹത്തിൽ കയറി. അപ്രകാരം തന്നെ ആ രാജപുത്രൻ വേറേയും പല കടുത്ത ശരങ്ങൾ വിട്ടു. നാലെണ്ണം ആ സാത്യകിവീരന്റെ വെള്ളിനിറത്തിലുള്ള നാലു കുതിരകളിലും എയ്തു. അവന്റെ എയ്ത്തേറ്റ് അമരേന്ദ്രവീരനായ ശിനിപ്രവീരൻ സുദർശനന്റെ അശ്വങ്ങളെ ഉഗ്രമായ ബാണങ്ങളാൽ കൊന്നു വീഴ്ത്തി ഉച്ചത്തിൽ ആർത്തു.

പിന്നെ സാത്യകി ഇന്ദ്രാശനിക്കു തുല്യമായ ഭല്ലം എയ്ത് അവന്റെ സൂതന്റെ ശിരസ്സു വീഴ്ത്തി. പണ്ട് സുരേശ്വരൻ അടരിൽ വലന്റെ വക്ത്രത്തെ എന്നവിധം അറുത്തു. ആ രാജപു

ത്രാത്മജന്റെ പുത്രനെ ശക്തനായ യദുപ്രവീരൻ കൊന്നു. അങ്ങനെ ആ മഹാത്മാവ് മനസ്സുതെളിഞ്ഞ് ദേവേന്ദ്രതുല്യനായി പ്രശോഭിച്ചു. പിന്നെ ശരങ്ങളാൽ ആ വൻപടയെ തടുത്ത് ലോകാത്ഭുതകാരിയായ ആ വീരൻ നല്ല അശ്വങ്ങളെക്കെട്ടിയ തേരാൽ അർജ്ജുനൻ പോയ മാർഗ്ഗത്തിൽ കടന്നു. അവന്റെ ആശ്ചര്യകരമായ കൈവേഗം കണ്ട് യോധന്മാർ അത്ഭുതത്തോടെ പുകഴ്ത്തി. അമ്പിന്റെ വഴിക്കെത്തുന്ന അരാതിവർഗ്ഗത്തെയെല്ലാം അമ്പെയ്ത് അവൻ അഗ്നിയാലെന്നവിധം ചുട്ടു.

**119. യവനപരാജയം –** സഞ്ജയൻ പറഞ്ഞു: "പിന്നെ മഹാത്മാവായ ശ്രീമാൻ സാത്യകി, വൃഷ്ണിപുംഗവൻ, പോരിൽ സുദർശനനെ കൊന്നതിന്നുശേഷം സൂതനോടു പറഞ്ഞു. 'തേര്, ആന, കുതിര എന്നിവ ചേർന്ന വേൽ, അമ്പ് എന്നിവയാകുന്ന അലകളോടും, വാളാകുന്ന മത്സ്യത്തോടും, ഗദയാകുന്ന നക്രത്തോടും, ശൂരന്മാരുടെ ആയുധാരവമാകുന്ന ഇരമ്പലോടും, അത്യുഗ്രമായവിധം പ്രാണാപഹാരിയായും വാദ്യഘോഷം ആർപ്പ് എന്നീ ശബ്ദങ്ങളോടും, യോധന്മാർക്ക് സങ്കടകരവും ജയേച്ഛുക്കൾക്ക് അസഹ്യവും ദുസ്തരവുമായ ആ ദ്രോണപ്പടയാകുന്ന ഘോരസമുദ്രം, ഒട്ടുമുക്കാലും രാക്ഷസന്മാർ നിറഞ്ഞ ജലസന്ധപ്പടയോടുകൂടിയ മഹാസമുദ്രം, നാം കടന്നു. ഇനി അല്പജലമായ, ബാക്കിയുള്ള കടലും ഞാൻ കടക്കാം. വെറും ക്ഷുദ്രമായ പുഴപോലുള്ളതാണത്; അതും ഞാൻ വേഗം കടക്കാം. യാതൊരു കൂസലുംകൂടാതെ അശ്വങ്ങളെ വിട്ടാലും. സവ്യസാചിയെ ഏതാണ്ട് കൈയിൽക്കിട്ടിയ മട്ടായി എന്നു പറയാം. ദുർദ്ധർഷനായ ദ്രോണനെ കൂട്ടത്തോടെ പോരിൽ ജയിച്ചപ്പോൾ അപ്രകാരമാണ് തോന്നുന്നത്. ഭോജവീരനേയും ജയിച്ചുകഴിഞ്ഞപ്പോൾ പാർത്ഥന്റെ അടുത്തെത്തിയവിധം ഒരു ആശ്വാസം തോന്നുന്നുണ്ട്. വലിയ പട കണ്ടതുകൊണ്ടൊന്നും എനിക്കു ഭയമില്ല. കത്തുന്ന അഗ്നിക്ക് ഉണക്കപ്പുല്ലു കണ്ടമാതിരി. പാർത്ഥൻ പോയ മാർഗ്ഗം ഒന്നു നോക്കൂ! ചത്തുവീണ ആന, ആൾ, അശ്വങ്ങൾ, തകർന്ന തേരുകൾ എന്നിവ ചിന്നിക്കിടക്കുന്നത് നോക്കൂ. ആ മഹാത്മാവ് ഉടച്ചുതകർത്ത്, സൈന്യങ്ങൾ ചത്ത്, പലരും ഓടിപ്പോയ മാർഗ്ഗമാണ് ഈ കാണുന്നത്. സൂതാ! തേരും ആനയും അശ്വവുമൊക്കെ ചിന്നിപ്പായുകയാൽ വീരാളിപ്പട്ടിന്റെ നിറത്തിൽ പൊടിപൊങ്ങുന്നതു നോക്കൂ! ശ്വേതാശ്വനായ കൃഷ്ണസാരഥി അടുത്തായി എന്നു കാണുന്നു. ഓജസ്വിയായ ആ വീരന്റെ ഗാണ്ഡീവധ്വനി കേൾക്കുന്നുണ്ട്. ഞാൻ കണ്ട നിമിത്തംകൊണ്ടു ഞാൻ കരുതുന്നു അർജ്ജുനൻ സൈന്ധവനെ സൂര്യൻ അസ്തമിക്കുന്നതിന്നുമുമ്പ് കൊല്ലുമെന്ന്. കുതിരകൾക്ക് അധികം ആയാസം തട്ടാത്തമട്ടിൽ മെല്ലെ ശത്രുസേനയിൽ കടക്കുക. കൈയുറയുമായി ദുര്യോധനപുരസ്സരന്മാരും ക്രൂരകാരികളും, ചട്ടയിട്ടവരും, രണോദ്ധതന്മാരുമായ കാംബോജന്മാർ എവിടെയുണ്ടോ, വലിയ പരിചയും കൈയിലേന്തി എതിർക്കുന്ന യവനവീരൻമാർ എവിടയുണ്ടോ, താമ്രലിപ്തരും, ദരദന്മാരുമായ കിരാതന്മാരും, ശകന്മാരും, ബർബ്ബരന്മാരും, മ്ളേച്ഛന്മാരും കൈയുറകളുമായി ദുര്യോധനപുരസ്സരന്മാരായി എവിടെയുണ്ടോ, അവിടെയെല്ലാം അവർ എന്നെത്തന്നെ നോക്കിനില്ക്കുകയാണ്. അവരെല്ലാം സമരാർത്ഥികളാണുതാനും. തേര്, ആന, അശ്വം എന്നിവയോടുകൂടി ഇവരെ വധിക്കുകയാണെങ്കിൽ ഈ ഘോരമായ ദുർഗ്ഗം കടന്നു എന്നു കരുതാം.."

സൂതൻ പറഞ്ഞു: "സത്യവിക്രമനായ വാർഷ്ണേയാ! എനിക്ക് അതിൽ ഒട്ടും സംഭ്രാന്തിയില്ല ഭവാന്റെനേരെ ജാമദഗ്ന്യൻതന്നെ വന്നെതിർത്താലും ഞാൻ ഭയപ്പെടുകയില്ല. രഥീന്ദ്രനായ ദ്രോണനോ, കൃപനോ, ശല്യനോതന്നെ വന്ന് ഏറ്റാലും എനിക്കു പരിഭ്രമമില്ല. ഭവാൻ കാക്കുന്ന ഏതൊരുവൻ സംഭ്രമിക്കും? പോരിൽ പലരേയും ഭവാൻ ജയിച്ചില്ലേ? ശത്രുസൂദനാ! ക്രൂരകാരികളായ കാംബോജന്മാർ, ചട്ടയിട്ട രണോദ്ധതന്മാരായ ദരദന്മാർ, പരിച കൈയിലെടുത്ത് യവനന്മാർ, താമ്രലിപ്തന്മാർ, കിരാതന്മാർ, ശകന്മാർ, ബർബ്ബരന്മാർ, മ്ളേച്ഛന്മാർ, വിവിധായുധധാരികളായ മറ്റു പല വീരന്മാർ ഇവരെയൊക്കെ ഭവാൻ ജയിച്ചു. എനിക്ക് ഒട്ടും സംഭ്രമമുണ്ടായിട്ടില്ല, ഒരിക്കലും ഉണ്ടാവുകയുമില്ല. ഹേ ധീരാ! പിന്നെ ആ മഹായുദ്ധമാകുന്ന സമുദ്രത്തിലിറങ്ങി കൂസാത്തവൻ ഈ പശുവിന്റെ കുളമ്പു കുഴിയിലെ വെള്ളം കണ്ടിട്ടാണോ നടുങ്ങുവാൻ പോകുന്നത്? ഹേ ആയുഷ്മൻ! ഞാൻ ഏതു വഴിക്കാണ് ഭവാനെ പർത്ഥന്റെ സമീപത്തേക്കു കൊണ്ടുപോകേണ്ടതെന്നു പറഞ്ഞാലും! നീ ആരിൽ ക്രോധിക്കുന്നുവോ, ഏവൻ മരണം അടുത്തവനാണോ, ആര് അന്തകപുരിപൂകുവാൻ ഉദ്യമിക്കുന്നുവോ, കാലാന്തകയമപ്രായനായ നിന്നോട് ആര് മത്സരിക്കുന്നുവോ അവന്റെ കഥ കഴിഞ്ഞതുതന്നെ! യമധർമ്മരാജാവ് ഇപ്പോൾ ആരെപ്പറ്റി ഓർക്കുന്നുവോ അവന്റെ ജീവിതം അവസാനിച്ചു എന്നുതന്നെ പറയാം."

സാത്യകി പറഞ്ഞു: "ഇന്ദ്രൻ ദാനവരെയെന്നമാതിരി ഞാൻ ഈ മുണ്ഡന്മാരെ വധിക്കും. ശപഥം കാക്കുന്നവനായ എന്നെ നീ കാംബോജന്മാരുടെ മുമ്പിൽ ഉടനെ എത്തിക്കുക. ഇവരെക്കൊന്ന് ഞാൻ ഇഷ്ടപ്പെടുന്ന പാർത്ഥന്റെ പാർശ്വത്തിൽ എത്തുന്നതാണ്. ഇപ്പോൾ സുയോധനപ്രമുഖന്മാരായ കൗരവന്മാർ എന്റെ വീര്യം കണ്ടുകൊള്ളും. മുണ്ഡപ്പട മുടിച്ചുതിനുശേഷം പലപാട് മറ്റു സൈന്യങ്ങളേയും ഒടുക്കി. ഇപ്പോൾ ചിന്നിച്ചിതറിയ കൗരവപ്പടയുടെ പലമട്ടിലുള്ള ആർത്തസ്വരം കേട്ടു സുയോധനൻ സന്തപിക്കുന്നതു കാണാം. ഇപ്പോൾ പാണ്ഡവപ്രവരനായ മാന്യനായ ശ്വേതാശ്വന്, എന്റെ ആചാര്യന്, രണാങ്കണത്തിൽ ഞാൻ ഉണ്ടാക്കിയ മാർഗ്ഗം കാണിച്ചു കൊടുക്കും. ഇപ്പോൾ എന്റെ അമ്പേറ്റു ചത്ത അസംഖ്യം യോധമുഖ്യന്മാരെ കണ്ട് ദുര്യോധനരാജാവ് പശ്ചാത്തപിക്കുന്നതു കാണാം. ഇപ്പോൾ കൈവേഗത്തോടെ ഞാൻ അസംഖ്യം അമ്പു വിടുമ്പോൾ കൊള്ളി ചുറ്റുന്നമാതിരി എന്റെ വില്ല് കൗരവന്മാർ കാണും. എന്റെ അമ്പേറ്റ് ഉടൽ മുറിഞ്ഞു ചോരയൊലിച്ച് സൈന്യങ്ങൾ ചത്തതായിക്കണ്ട് സുയോധനൻ സന്തപിക്കും. ഇപ്പോൾ ഞാൻ ചൊടിച്ച് വമ്പന്മാരെ വധിക്കുകയാണെങ്കിൽ ലോകത്തിൽ രണ്ട് അർജ്ജുനനുണ്ടെന്നു സുയോധനൻ വിചാരിക്കും! ഇപ്പോൾ പോരിൽ ഞാൻ കൊന്ന സംഖ്യയറ്റ നരനാഥന്മാരെ വൻപോരിൽ രാജാവായ ദുര്യോധനൻ കണ്ടു സന്തപിക്കും! യോഗ്യന്മാരായ പാണ്ഡവന്മാരിൽ എനിക്കുള്ള സ്നേഹവും കൂറും ഞാൻ അസംഖ്യം രാജാക്കന്മാരെ കൊന്ന് മറ്റു രാജാക്കന്മാർക്കു കാണിച്ചുകൊടുക്കും. എന്റെ ബലവും വീര്യവും കൃതജ്ഞതയും എത്രത്തോളമുണ്ടെന്ന് ഇന്നു കൗരവന്മാർ അറിയട്ടെ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സാത്യകി പറഞ്ഞതു കേട്ടു സൂതൻ ശശാങ്കശംഖസങ്കാശങ്ങളായ കുതിരകളെ ഇളക്കി അംബരത്തെ വിഴുങ്ങുമാറ് അശ്വങ്ങൾ യുയുധാനനെ വായുവേഗത്തിൽ യവനന്മാരുടെ (ഗ്രീക്കുകാർ, പാരസികർ മുതലായവർ) അരികിലേക്ക് എത്തിച്ചു. പടയിൽ പിന്മാറാത്ത ശൈനേയനോട് അടുത്ത അവർ, കൈവേഗമുള്ളവരായ പലരും, ശരവർഷങ്ങൾ ചൊരിഞ്ഞു. അവർ തൂകുന്ന നിശിതമായ അമ്പുകളും മറ്റു പലതരം അസ്ത്രങ്ങളും അടുത്ത് എത്തുന്നതിന്നുമുമ്പുതന്നെ സാത്യകി അറുത്തുവിട്ടു. പൊൻകുടക്കെട്ടുള്ള തീക്ഷ്ണഗൃദ്ധ്രശരങ്ങൾകൊണ്ട് യവനന്മാരുടെ ശിരസ്സുകളും കൈകളും അറുത്തു. കാരിരുമ്പുചട്ടകളും പിച്ചളച്ചട്ടകളും പൊട്ടിച്ച് ഉടൽ പിളർന്നു ഭൂമിയിൽ ചെന്നുവീണു. പോരിൽ വീരനായ സാത്യകി കൊന്നൊടുക്കുന്ന മ്ളേച്ഛന്മാർ അസംഖ്യം അവിടെ ഭൂമിയിൽ ചത്തുവീണു. നന്നായി വലിച്ചുവിട്ട് ഒന്നിച്ചുയരുന്ന ശരങ്ങൾ പാഞ്ഞേറ്റ് അഞ്ചും, ആറും, ഏഴും, എട്ടും, ഒപ്പം പിളർന്നു മരിച്ചു. അസംഖ്യം കാംബോജന്മാരും, അസംഖ്യം ശകന്മാരും, ശംബരന്മാരും, കിരാതന്മാരും, ബർബ്ബരന്മാരും, അങ്ങനെ വീണ്, കേറുവാൻ പറ്റാത്തവിധം ചോരകൊണ്ട് ചേറായി കുഴഞ്ഞു കുഴങ്ങി. ശൈനേയൻ അവിടെ ഇപ്രകാരം നിന്റെ ബലത്തെ കൊന്നൊടുക്കി. മുടികൂടാതെ തലപ്പാവുവെച്ച ദസ്യുക്കളുടെ ശിരസ്സുകൾ, താടി നീണ്ടതും മൊട്ടയടിച്ചതുമായ തലകൾ, ചിറകറ്റ പക്ഷികൾപോലെ നിലത്തു വീണു. സർവ്വാംഗം മുറിവേറ്റ ആ

കബന്ധങ്ങൾകൊണ്ട്, രക്തമേഘങ്ങളാൽ വ്യോമം എന്നപോലെ പോർക്കളം ശോഭിച്ചു. വജ്രാശനിപോലെ കയറുന്ന നിശിതമായ ശരങ്ങൾകൊണ്ടു കൊന്നുവീഴ്ത്തിയ അവരെക്കൊണ്ട് ധരാതലം മൂടി. സ്വല്പം ശേഷിച്ച് തകർന്നു ചത്തമാതിരി ഉള്ളുകെട്ട ആ സന്നദ്ധന്മാർ യുയുധാനനാൽ തോല്പിക്കപ്പെട്ടു. ചവിട്ടിയും, ചമ്മട്ടികൊണ്ടടിച്ചും, കുതിരകളെ പ്രഹരിച്ച് ആട്ടി ഊക്കിൽ ഓടിച്ച്, ഭയത്തോടെ സൈന്യങ്ങൾ പ്രാണനുംകൊണ്ട് ഓടിപ്പോയി. പോരിൽ ദുർജ്ജയമായ കാംബോജസൈന്യവും, യവനസൈന്യവും, ശകസൈന്യവും ഓടിക്കളഞ്ഞു. പിന്നെ സത്യവിക്രമനായ ശൈനേയൻ നിന്റെ കൂട്ടരെയൊക്കെ കയറി പ്രഹരിച്ചു ജയിച്ച് സൂതനോടു പറഞ്ഞു:'സൂതാ, മുന്നോട്ടു കുതിക്കൂ! കുതിക്കൂ!'

മറ്റ് ആരും കാണിക്കാത്ത ക്രിയ സാത്യകി കാണിച്ചതു കണ്ടു ഗന്ധർവ്വന്മാരും, ചാരണന്മാരും സാത്യകിയെ പൂജിച്ചു. പാർത്ഥനു പിൻതുണയ്ക്കായി സാത്യകി ഇപ്രകാരം പോകുന്നതു കണ്ടപ്പോൾ ഹർഷത്തോടെ ചാരണന്മാരും, ഭവാന്റെ യോധന്മാരും ആ വീരനെ ശ്ലാഘിച്ചു പൂജിച്ചു."

## 120. ദുര്യോധനപലായനം - സാത്യകിയുടെ പ്രവേശം ദുര്യോധനാദികളുമായി പടവെട്ടുന്നു -

സഞ്ജയൻ പറഞ്ഞു: "യവനന്മാരേയും, കാംബോജന്മാരേയും ജയിച്ചതിന്നുശേഷം സാത്യകി നിന്റെ സൈന്യമദ്ധ്യത്തിൽക്കൂടെ പാർത്ഥന്റെ അടുത്തേക്കു കുതിച്ചുകയറി. ചാരുദംഷ്ട്രനായ ആ നരവ്യാഘ്രൻ, വിചിത്രകവചമണിഞ്ഞ മഹാരഥൻ, വേടൻ മാൻപേടയെ എന്നവിധം സൈന്യങ്ങളെ കൊന്നു ഭയപ്പെടുത്തി നിന്റെ കൂട്ടരെ വിറപ്പിച്ചു. തേരിന്റെവഴിക്ക് അവൻ കയറി, പൊന്നുകൊണ്ടു കെട്ടിച്ചതും നല്ല ബലമുള്ളതും പൊൻതിങ്കൾപോലെ ഭംഗിയുള്ളതുമായ ധനുസ്സിനെ അവൻ ഇളക്കി. സ്വർണ്ണംകൊണ്ടുള്ള അംഗദവും കിരീടവും ധരിച്ച്, പൊൻചട്ടയിട്ട്, പൊൻകൊടിവില്ലെടുത്ത്, മേരുപർവ്വതംപോലെ ആ ശൂരൻ ശോഭിച്ചു. വട്ടത്തിൽ വില്ലുമായി തേജോരശ്മികലർന്ന അവൻ ശരല്ക്കാലത്തെ സൂര്യൻ എന്നപോലെ, രണ്ടാമത്തെ ഒരു സൂര്യനെപ്പോലെ, ശോഭിച്ചു. കാളക്കൂറ്റനെപ്പോലെ കഴുത്തും നടത്തവും ചേർന്ന അവൻ, വൃഷതുല്യനായ സാത്യകി, വൃഷർഷഭാക്ഷനായ ആ നരർഷഭൻ, പശുക്കളുടെ കൂട്ടത്തിൽ കാളയെപ്പോലെ നിന്റെ കൂട്ടത്തിൽ പ്രശോഭിച്ചു. മത്തേഭഗതിയായി മത്തഹസ്തിപോലെ വിളങ്ങുന്ന ആ ശൂരനെ, യൂഥമദ്ധ്യത്തിൽ നില്ക്കുന്ന മദം ചാടുന്ന ആനയെ വ്യാഘ്രങ്ങൾ കൊല്ലുന്നതിന്ന് ചാടിപ്പുറപ്പെട്ടതുപോലെ നിന്റെ ഭടന്മാർ പാഞ്ഞുവന്നു.

ദ്രോണപ്പട കടന്ന്, ഉഗ്രമായ ഭോജപ്പടകയറിക്കടന്ന്, ജലസന്ധക്കടൽ കടന്ന്, കാംബോജപ്രവാഹം കടന്ന്, ഹാർദ്ദിക്യനാകുന്ന നക്രം വാഴുന്ന പടക്കടലും കടന്ന്, പോകുന്ന ആ വീരനായ യുയുധാനനെ നിന്റെ ഭടന്മാർ ചുണച്ച് വളഞ്ഞു. ദുര്യോധനൻ, ചിത്രസേനൻ, ദുശ്ശാസനൻ, വിവിംശതി. ശകുനി, ദുസ്സഹൻ, യുവാവായ ദുർമ്മർഷണൻ, ക്രഥൻ, ശൂരന്മാരായ മറ്റു പലരും, ദുരാസദന്മാരായ പല ശസ്ത്രവാന്മാരും-ഇവരെല്ലാം ശൈനേയൻ പോകുമ്പോൾ പിൻപുറത്തുകൂടെ ചെന്നു. അപ്പോൾ നിന്റെ സൈന്യത്തിൽ വലുതായ ഘോഷമുണ്ടായി. വാവിൻദിവസം കാറ്റേറ്റിളകുന്ന കടൽപോലെ ഭയങ്കരമായി ഇരമ്പി.

അവരെല്ലാവരും അടുക്കുന്നതു കണ്ട് 'മെല്ലെ പോയാൽ മതി' എന്നു ചിരിച്ചുകൊണ്ട് അവൻ സൂതനോട് പറഞ്ഞു:'ഈ ഇളകിക്കാണുന്ന ധാർത്തരാഷ്ട്രപ്പെരുമ്പട തേര്, ആൾ, അശ്വം, ആന ഇവയോടുകൂടി എന്റെ നേരെ അടുക്കുകയാണ്. അവർ ദിക്കുകളൊക്കെ തേരൊലിയാൽ മുഴക്കിക്കൊണ്ടാണ് വരുന്നത് ഭൂമിയും ആകാശവും കടലും കുലുക്കിക്കലക്കിയാണ് അവരുടെ ഗംഭീരമായ വരവ്. ഈ പടക്കടൽ ഞാൻ ഭയങ്കരമായ പോരിൽ തടുക്കുന്നതാണ്. വാവിൻനാൾ കോളടിച്ചുയരുന്ന കടലിനെ കരയെന്നപോലെ ഞാൻ ആ പടയെ തടുത്തുനിർത്തും. ശക്രതുല്യമായി ഞാൻ കാണിക്കുന്ന വിക്രമം നിനക്കു കാട്ടിത്തരാം. ഈ ശത്രുസൈന്യത്തെ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് ഞാൻ തകർത്തുവിടും. തേരും, ആനയും, ആളും, കുതിരയുമൊക്കെ തകർത്തു ഞാൻ നിലമ്പരിശാക്കുന്നത് നിനക്കു കാണാം. അത്യുഗ്രമായ എന്റെ അമ്പുകൊണ്ടു ദേഹം വിണ്ടവയേയും ഞാൻ കാട്ടിത്തരാം.' ഇപ്രകാരം അമിതൗജസ്സായ ശൈനേയൻ പറയുന്ന സമയത്ത് ആ പെരുംപട അടുത്തെത്തിക്കഴിഞ്ഞു. 'കൊല്ലുക, ചെല്ലുക, നില്ക്കുക! കാണുക! കാണുക' എന്നു പറഞ്ഞും കൊണ്ടു വന്നെത്തി. ഇപ്രകാരം പാഞ്ഞുവന്നെത്തിയ വീരന്മാരെ കൂർത്തുമൂർത്ത ശരങ്ങൾ തൂകി സാത്യകി കൊന്നുതുടങ്ങി. മുന്നൂറ് അശ്വങ്ങളേയും, നാനൂറ് ആനകളേയും, സാത്യകി കൊന്നുവീഴ്ത്തി. ആ വീരന്മാരും ശൈനേയനും തമ്മിൽ ബഹളമായ പോര് നടന്നു. ദേവാസുരയുദ്ധംപോലെ ജനക്ഷയം തുടർന്നു. കാർമേഘപടലംപോലെ കൂട്ടമായി എത്തിയ നിന്റെ പുത്രന്റെ സൈന്യത്തെ ശൈനേയൻ സർപ്പതുല്യമായ വിശിഖങ്ങൾകൊണ്ടു പ്രഹരിച്ചു. യുദ്ധത്തിൽ ശരജാലംകൊണ്ട് ഉടയ്ക്കപ്പെട്ട വീര്യവാനായ സാത്യകി യാതൊരു പരിഭ്രമവുംകൂടാതെ നിന്റെ പല പടയാളികളേയും കൊന്നു. അവിടെവെച്ചു വലുതായ ഒരത്ഭുതം ഞാൻ കണ്ടു. അതെന്തെന്നാൽ സാത്യകി വിട്ട ഒറ്റശരവും പാഴായിപ്പോയില്ല എന്നുള്ളതാണ്. തേര്, ആന, അശ്വങ്ങൾ, കാലാൾ ഇവയൊക്കെ ഇടകലർന്ന സൈന്യമഹാസമുദ്രം സാത്യകിയാകുന്ന കരയിൽത്തട്ടി അവിടെ നിന്നു. ഉഴന്നുപോയ ആൾ, അശ്വം, ആന ഇവകളോടുകൂടി ആ സൈന്യം അവൻ അമ്പെയ്തു കൊന്നൊടുക്കുമ്പോൾ പിൻവാങ്ങി. മഞ്ഞുകൊണ്ട പശുക്കൾപോലെ സൈന്യങ്ങൾ വിറച്ച് പലയിടങ്ങളിലായി ചുറ്റി. കാലാൾ, തേര്, ആന, കുതിരക്കാരൻ, കുതിര എന്നിവയെല്ലാം യുയുധാനന്റെ ബാണം ഏല്ക്കാതെയുളളതായി ഒന്നും ഞാൻ കണ്ടില്ല. അത്രമാത്രം കദനം അർജ്ജുനൻപോലും ചെയ്തില്ല. ശൈനേയൻ അത്രവളരെ ആ സൈന്യങ്ങൾക്കു വിനാശം ചെയ്തു; പാർത്ഥനേക്കാൾ ഏറെ പൊരുതി. പാർത്ഥനേക്കാൾ മിടുക്കും കൈവേഗവും കാട്ടുന്നവനായിക്കണ്ടു.

ദുര്യോധനൻ ശൈനേയന്റെ സൂതനെ മൂന്നു ശരങ്ങളും, നാലമ്പ് നാലുവാജികളേയും എയ്തു. ശൈനേയനെ മൂന്നു ശരങ്ങളും പിന്നെ എട്ട് ശരങ്ങളും എയ്തു. ദുശ്ശാസനനും ഇപ്രകാരംതന്നെ ശിനികുമാരനെ എയ്തു. ശകുനി ഇരുപത്തഞ്ചമ്പും, ചിത്രസേനൻ അഞ്ചമ്പും വിട്ടു. ദുസ്സഹൻ പതിനഞ്ചമ്പ് സാത്യകിയുടെ മാറത്ത് എയ്തു. അവർ എയ്തതേറ്റ് ആ വൃഷ്ണിശാർദ്ദൂലൻ ചിരിച്ച് അവരെയെല്ലാം മുമ്മൂന്നു ശരങ്ങൾകൊണ്ട് എയ്തു തീക്ഷ്ണമായ ബാണങ്ങൾകൊണ്ടു പ്രഹരിച്ച അരിവീരന്മാരെ, ശ്യേനൻ എന്നപോലെ ശൈനേയൻ ലഘുവിക്രമനായി ചുറ്റി. സൗബലന്റെ കൈയുറ പോക്കുകയും വില്ല് ഖണ്ഡിക്കുകയും ചെയ്തു. കുരുരാജാവിനെ സ്തനാന്തരത്തിൽ മൂന്ന് ശരങ്ങൾ എയ്തു. ചിത്രസേനനെ നൂറ് ശരങ്ങൾ എയ്തു. ദുസ്സഹനെ പത്തു ശരങ്ങൾ എയ്തു. ദുശ്ശാസനനെ ആ വീരൻ ഇരുപതുശരങ്ങൾ എയ്തു. ഉടനെ മറ്റൊരു വില്ലെടുത്തു നിന്റെ അളിയനായ ശകുനി എട്ട് ശരങ്ങൾ സാത്യകിയെ എയ്തു; പിന്നെ അഞ്ചമ്പുകളും എയ്തു. ദുശ്ശാസനൻ പത്തു ശരങ്ങളും, ദുസ്സഹൻ മൂന്നു ശരങ്ങളും എയ്തു. ദുർമ്മുഖൻ പന്ത്രണ്ടു ശരങ്ങൾ എയ്തു. ദുര്യോധനൻ സാത്യകിയെ എഴുപത്തിമൂന്നു ശരങ്ങൾ എയ്തു. പിന്നെ കൂർത്തുമൂർത്ത മൂന്നുശരങ്ങളും എയ്തു. കിണഞ്ഞേല്ക്കുന്ന ശൂരന്മാരായ മഹാരഥന്മാരെയൊക്കെ പോരിൽ സാത്യകി അയ്യഞ്ചുശരങ്ങൾ എയ്തു. രഥികളിൽ ശ്രേഷ്ഠനായ നിന്റെ പുത്രന്റെ സൂതനെ ഭല്ലംകൊണ്ട് എയ്തു. അവൻ ഉടനെ ചത്തുവീണു. സൂതൻ ചത്തപ്പോൾ ഉടനെ നിന്റെ പുത്രന്റെ തേര് കാറ്റുപോലെ പായുന്ന അശ്വങ്ങൾ വലിച്ചുകൊണ്ടു പടക്കളത്തിൽനിന്ന് ഓടിക്കളഞ്ഞു.

പിന്നെ നിന്റെ മക്കളും സൈന്യങ്ങളും രാജാവിന്റെ രഥത്തെ നോക്കി പിന്നാലെ പാഞ്ഞുചെന്നു. ആ സൈന്യം ഓടിയതു കണ്ട ഉടനെ സാത്യകി പൊൻകെട്ടുള്ളതും തേച്ചു മൂർച്ചകൂട്ടിയതുമായ ബാണങ്ങൾ വർഷിച്ചു. നിന്റെ സംഖ്യയറ്റ സൈന്യത്തെ

ചുറ്റും ഓടിച്ചുവിട്ട് ശ്വേതാശ്വന്റെ തേര് നോക്കി സാത്യകി കുതിരയെ ഓടിച്ചു. അമ്പെയ്യുകയും, സൂതനെ കാക്കുകയും ആത്മരക്ഷചെയ്യുകയും, ഒരേ സമയത്ത് ചെയ്യുന്ന സാത്യകിയുടെ വൈദഗ്ദ്ധ്യം കണ്ട് നിന്റെ ഭടന്മാർ അവനെ ശ്ലാഘിച്ചു മാനിച്ചു."

## 121. സാത്യകിപ്രവേശം - പാഷാണയോധിവധം

ധൃതരാഷ്ട്രൻ പറഞ്ഞു: "പട മർദ്ദിച്ച് ശൈനേയൻ പാർത്ഥനെ നോക്കി പോകുമ്പോൾ നാണംകെട്ട എന്റെ മക്കൾ എന്താണ് സഞ്ജയാ, ചെയ്തത്? ചാകാൻ ഒരുങ്ങിയ അവർക്ക് പോരിൽ ധൈര്യം എങ്ങനെയായിരുന്നു, സവ്യസാചിതുല്യനായ ശൈനേയൻ ചെന്നപ്പോൾ? യുദ്ധത്തിൽ തോറ്റ ആ ക്ഷത്രിയവർഗ്ഗം പിന്നെ എന്തുചെയ്തു? കീർത്തിമാനായ ശൈനേയൻ എങ്ങനെ കടന്നെത്തി? എന്റെ പുത്രന്മാർ, ശൈനേയൻ പോരിൽ കയറിക്കടന്നപ്പോൾ എങ്ങനെ ജീവനോടെ നിന്നു? അതു പറയൂ സഞ്ജയാ! ഇത് എന്തത്ഭുതമാണ് നീ പറയുന്നത്? പല മഹാരഥന്മാരായ ശത്രുക്കൾ ചേർന്ന് ഒരുത്തനോടു പോരാടുന്ന ആ യുദ്ധത്തെപ്പറ്റി കേട്ട് ഞാൻ അത്ഭുതപ്പെടുന്നു! എന്റെ മക്കളുടെ കാലവൈപരീത്യമെന്നല്ലാതെ എന്തു പറയട്ടെ! സാത്വതൻ ഒരാൾ ആ മഹാരഥന്മാരെയൊക്കെ പോരിൽ കൊന്നുകളഞ്ഞത് ഓർക്കുമ്പോൾ എന്റെ മഹാസൈന്യങ്ങളെല്ലാം കൂടിയാലും അവൻ ഒരുത്തനോടൊക്കുകയില്ല എന്ന് പറയേണ്ടിയിരിക്കുന്നു. ക്രുദ്ധനായ യുയുധാനന്ന് ഒക്കുകയില്ല എന്റെ കൂട്ടരൊക്കെച്ചേർന്നാൽ. പാണ്ഡവന്മാരുടെ കഥ നില്ക്കട്ടെ! സഞ്ജയാ! വിദഗ്ദ്ധനായ ആ ചിത്രയോധി ദ്രോണനെ ജയിച്ചതോർക്കുമ്പോൾ സിംഹം പശുക്കളെയെന്നപോലെ അവൻ എന്റെ മക്കളെയൊക്കെ കൊന്നുകളയും. കൃതവർമ്മാദ്യന്മാരായ മഹാരഥന്മാർ കിണഞ്ഞ് പോരിൽ ഏറ്റിട്ടും, എന്റെ മക്കളെ വെല്ലുന്ന ശൈനേയനെ കൊല്ലുവാൻ കഴിഞ്ഞില്ല. സാത്യകി ചെയ്ത ഈ യുദ്ധത്തെപ്പോലെ അത്ര കഠിനമായ ഒരു യുദ്ധം ഇവിടെ അർജ്ജുനൻപോലും ചെയ്തിട്ടില്ല."

സഞ്ജയൻ പറഞ്ഞു: "നിന്റെ ദുരുപദേശംമൂലവും ദുര്യോധനൻമുഖേനയും വന്നുകൂടിയ ഈ ആപത്ത് നല്ലപോലെ കരുതിയിരുന്നു കേൾക്കുക. ഞാൻ എല്ലാം പറഞ്ഞുതരാം.

അവർ വീണ്ടും സംശപ്തകന്മാരുമായി തിരിച്ച് ശൈനേയന്റെ അടുത്തേക്ക് ക്രൂരമായ തീർപ്പു നിശ്ചയിച്ച്, നിന്റെ പുത്രന്റെ ആജ്ഞപ്രകാരം ചുണയോടുകൂടി അടുത്തു. മുവ്വായിരം സാദിവീരന്മാർ ദുര്യോധനനെ മുൻനിർത്തി പാഞ്ഞുകയറി. ശകന്മാരും, പാരദന്മാരും, കാംബോജന്മാരും, ബാൽഹീകന്മാരും, യവനന്മാരും, കലിംഗന്മാരും, തംഗണന്മാരും, അംബഷ്ഠന്മാരും, പൈശാചന്മാരും, ബർബ്ബരന്മാരും, പാർവ്വതീയന്മാരും, പാഷാണപാണികളും-ഇങ്ങനെ പലരും ശൈനേയനിൽ, തീയിൽ ഇയ്യാംപാറ്റപോലെ ചെന്നു കയറി. അവരൊന്നിച്ച് അഞ്ഞൂറുപേർ ചെന്ന് ശൈനേയനോടെതിർത്തു. ആയിരം തേരും, നൂറ് മഹാരഥന്മാരും, രണ്ടായിരം ആനകളും, രണ്ടായിരം കുതിരകളും കൂടിച്ചേർന്ന് പലമട്ടിൽ മഹാരഥന്മാർ ശരവർഷം അവന്റെ നേരെ വർഷിച്ചു പാഞ്ഞുചെന്ന് എതിർത്തു. 'അവനെ കൊല്ലുവിൻ' എന്ന് എല്ലാവരേയും പ്രേരിപ്പിച്ച് ദുശ്ശാസനൻ അവനെച്ചെന്നു സൈന്യങ്ങളോടുചേർന്നു വളഞ്ഞു. ആ പോരാട്ടത്തിലാണ് ശൈനേയന്റെ അത്യത്ഭുതമായ പരാക്രമം ഞാൻ കണ്ടത്. അവൻ ഒറ്റയ്ക്ക് യാതൊരു കൂസലുംകൂടാതെ അവരോടൊക്കെ ഒപ്പം എതിർത്തു. രഥാനീകത്തേയും, ആനപ്പടയേയും അവൻ കൊന്നൊടുക്കി. ആ സർവ്വസാദികളേയും മറ്റ് ദസ്യുക്കളേയും കൊന്നൊടുക്കി.

അതിൽ ചക്രം ഉടഞ്ഞും, ആയുധങ്ങൾ തകർന്നും, അക്ഷങ്ങൾ ഭഞ്ജിച്ചും, ഈഷാദണ്ഡവും ബന്ധുരവും അറ്റും, ആനക്കൂട്ടങ്ങൾ മർദ്ദിച്ചും, വലിയ കൊടികൾ വീഴ്ത്തിയും, വർമ്മവും ചർമ്മവും ചുറ്റും ചിന്നിച്ചിതറിയും, അനുകർഷം, മാല, വസ്ത്രം, ഭൂഷണം എന്നിവ ചിന്നിയും ഗ്രഹങ്ങളാൽ ശരൽക്കാലത്തെ വ്യോമം എന്നപോലെ പോർക്കളംമൂടി. കുംഭികൾ പർവ്വതം വീണുകിടക്കുന്നതുപോലെ ചത്തുവീണു. വാമനാഞ്ജനദിഗ്ഗജവർഗ്ഗത്തിൽപ്പിറന്ന ആനകളാണ് വീണുകിടക്കുന്നത്. സുപ്രതീകകുലത്തിൽപ്പിറന്നവരും മഹാപത്മകുലത്തിൽപ്പിറന്നവരും ചത്തുമലച്ചു. ഐരാവതാന്വയത്തിൽപ്പിറന്നവരും മറ്റു ശ്രേഷ്ഠവംശത്തിൽപ്പിറന്ന ഗജങ്ങളും ശരങ്ങളേറ്റു ചത്തുവീണു. ആ കൊമ്പനാനകളെക്കൊണ്ട് പോർക്കളം മൂടി. വനായുജം, പാർവ്വതീയം, കാംബോജം, ബാൽഹികം ഇപ്രകാരം പല വർഗ്ഗത്തിൽപ്പെട്ട വാജികളേയും അവിടെ കൊന്നുവീഴ്ത്തി. നാനാനാട്ടിൽ നിന്നു വന്ന കാലാളുകളേയും നൂറും ആയിരവും ശൈനേയൻ കൊന്നു. ആ ദസ്യുക്കളെ കൊന്നുതിന്നുമ്പോൾ ദുശ്ശാസനൻ പറഞ്ഞു: 'ഹേ യോദ്ധാക്കളെ! അധർമ്മിഷ്ഠന്മാരെ തിരിച്ചടിക്കുവിൻ, ഓടിപ്പോകരുത്! എതിർക്കുവിൻ!' അവർ തകർന്നുകഴിഞ്ഞപ്പോൾ പർവ്വതവാസികളായ, പാഷാണയോധികളായ ശൂരന്മാരെ വിട്ടു. 'ഹേ പാഷാണയോധിപ്രവരന്മാരേ നിങ്ങളുടെ പാഷാണപ്പോർ സാത്യകിക്കറികയില്ല. പാറകല്ലുകൊണ്ടുള്ള പോരറിയാത്ത അവനെ ചെന്ന് ഉടനെ കൊല്ലുവിൻ. കുരുക്കളെല്ലാവരും ഈ വിദ്യ അറിയാത്തവരാണ്. പാഞ്ഞ് ഏല്ക്കുവിൻ, ഒട്ടും ഭയപ്പെടേണ്ടാ. സാത്യകി നിങ്ങളെ ജയിച്ചുകേറുകയില്ല.' പാഷാണയോധികളും മലയിലെ മന്നവന്മാരും രാജാവിനോടു മന്ത്രിമാർ എന്നമാതിരി ഏറ്റു. ആനത്തലപോലെയുള്ള വലിയ പാറകൾ ഉയർത്തി അവർ ശൈനേയനോടു പോരിന്ന് ചെന്നു. സാത്വതനെ ധ്വംസിക്കുവാൻ ചിലർ കവണക്കല്ലുകൾ എടുത്തു. നിന്റെ പുത്രനായ ദുര്യോധനൻ ചൊല്ലിവിട്ട അവർ എല്ലാ ദിക്കിലും തടുത്തു.

ശിലായുദ്ധം ചെയ്യുവാൻ അവർ വന്നെത്തിയ സമയത്ത് ശൈനേയൻ കൂർത്തുമൂർത്ത അമ്പുതൊടുത്ത് ഉടനെ എയ്തു. മലയന്മാർ വീശിവിടുന്ന വലുതായ ശിലാവർഷത്തെ സർപ്പോഗ്രമായ നാരാചം എയ്തു ശിനിപുംഗവൻ തകർത്തുവിട്ടു. മിന്നാമിനുങ്ങിന്റെ കൂട്ടംപോലെ, പാറയിൽ തട്ടിയ ശരം അഗ്നിസ്ഫുലിംഗം ഉണ്ടാക്കി. ഹാ! ഹാ! എന്ന് ആർത്തുകൊണ്ടിരുന്ന ആ പാഷാണയുദ്ധക്കാരെയൊക്കെ കൊന്നുവീഴ്ത്തി.

പിന്നെ അഞ്ഞൂറ് ശൂരന്മാർ വലിയ പാറയോടുകൂടി കൈകൾ അറ്റു വീണു. പത്തും, നൂറും, ആയിരവും പതിനായിരവും പേർ ശൈനേയന്റെ പാർശ്വത്തിലെത്തുന്നതിന്നുമുമ്പെ കൈമുറിഞ്ഞ് വീണുതുടങ്ങി. വന്നവരും, നില്ക്കുന്നവരുമായ പാറപ്പോരാളിവീരന്മാരെ അസംഖ്യംപേരെ സാത്യകി കൊന്നു എന്നത് വലിയ ഒരു അത്ഭുതമായി.

പിന്നേയും കൂട്ടമായിച്ചേർന്നു ചുറ്റും പാഷാണവർഷം തുടർന്നു. ഇരുമ്പുശൂലമുള്ള ദരദന്മാരും, കങ്കണന്മാരും, ഖസന്മാരും, ലമ്പാകന്മാരും, പുളിന്ദന്മാരും ഈ പാഷാണയുദ്ധം തുടർന്നു. കൈയൂക്ക് കണ്ടവനായ ശൈനേയൻ നാരാചം എയ്ത് അറുത്തു. കൂർത്തുമൂർത്ത അമ്പു വിട്ടു പാറകളെ ആകാശത്തു വെച്ചുതന്നെ അറുത്തുവിട്ടു. ശബ്ദംകേട്ട ദിക്കിലേക്കു തേരും, ആളും, ആനകളും, കുതിരകളും പാഞ്ഞുചെന്നു. പാറത്തരി ദേഹത്തിൽ വീണ് മനുഷ്യരും, ഗജങ്ങളും, കുതിരകളും കടന്നലിന്റെ കുത്തേറ്റ മാതിരി നില്ക്കുവാൻപോലും വയ്യാത്തവരായി.

മസ്തകം കീറിയും, ചോരചാടിയും, ചത്തതിൽ ബാക്കിയുള്ള ആനകൾ യുയുധാനന്റെ രഥംവിട്ട് മാറി. പിന്നെ ഹേ രാജാവേ, നിന്റെ സൈന്യത്തിൽനിന്നു വലിയ ശബ്ദങ്ങൾ പുറപ്പെട്ടു. മാധവൻ പീഡചെയ്യുവാൻ തുടങ്ങിയപ്പോൾ അമാവാസിയിലെ കടൽ കോപിച്ചലറുന്നതുപോലെ ഇരമ്പം ഉണ്ടായി. ആ ശബ്ദബഹളം കേട്ട് ദ്രോണൻ സൂതനോട് പറഞ്ഞു: 'എടോ സൂതാ, രണത്തിൽ ക്രുദ്ധനായ സാത്വതൻ പോരിൽ പട പിളർക്കുന്നു! കാലനെപ്പോലെ ചുറ്റുന്നു! ഈ ശബ്ദം കേൾക്കുന്ന ദിക്കിലേക്ക് നീ തേര് എത്തിക്കുക. അവൻ പാഷാണയോധികളുമായി പൊരുതുകയാണ്. തേരാളികളെയെല്ലാം വാജികൾകൊണ്ട് ഓടുകയാണ്. അവർ ശസ്ത്രവും ചട്ടയുംപോയി അങ്ങുമിങ്ങും വീഴുന്നു! ഇടകലർന്ന യുദ്ധത്തിൽ സൂതർക്ക് അശ്വങ്ങളെ നിറുത്താൻ കഴിയാതായിരിക്കുന്നു!' ഇപ്രകാരം ദ്രോണൻ പറഞ്ഞ വാക്കു കേട്ട് സാരഥി ശസ്ത്രജ്ഞനായ ദ്രോണനോടു പറഞ്ഞു: 'ആയുഷ്മൻ! കൗരവപ്പടയൊക്കെ ഓടുന്നതായിക്കാണുന്നു. പോരിൽ തോറ്റ

യോധന്മാർ ചുറ്റും പായുന്നതു നോക്കുക! ഈ ശൂരരായ പാഞ്ചാലന്മാർ പാണ്ഡവന്മാരോടുകൂടി ഭവാന്റെ നേരെ അങ്ങയെ വധിക്കുവാൻ ഉറച്ചു ചുറ്റും അടുക്കുന്നത് നോക്കൂ! കാലം ചിന്തിച്ച് ഇതിൽ എന്താണുടനെ ചെയ്യേണ്ടത് എന്നറിയുക! സാത്യകി ദൂരത്തെത്തിക്കഴിഞ്ഞു. ഇവിടെ നില്ക്കുകയോ, അങ്ങോട്ട് പോവുകയോ ഏതാണ് വേണ്ടതെന്നു ഭവാൻ പറഞ്ഞാലും.'

ഇപ്രകാരം പറഞ്ഞുകൊണ്ടുനില്ക്കെ ശൈനേയൻ രഥിക്കൂട്ടത്തെ മഥിക്കുന്നതു കാണുമാറായി. പോരിൽ സാത്യകി കൊന്നുവീടുന്ന നിന്റെ ഭടന്മാർ അപ്പോൾ സാത്യകിയുടെ തേർവിട്ട് ഓടി ദ്രോണന്റെ പടയിലേക്ക് കടന്നു. തേർക്കൂട്ടത്തോടുകൂടി ദുശ്ശാസനൻ മുമ്പിട്ട് ഓടി. ഭയപ്പെട്ടുവിറച്ച് അവർ എല്ലാവരും ദ്രോണന്റെ രഥത്തിന്നടുത്ത് ചെന്നെത്തി."

**122. ദ്രോണപരാക്രമം –** സഞ്ജയൻ പറഞ്ഞു: "ദുശ്ശാസനന്റെ രഥം തന്റെ സമീപത്തെത്തി നിന്നതു കണ്ട് ദ്രോണൻ അവനോടു പറഞ്ഞു:' എടോ ദുശ്ശാസനാ, എന്തിനാണ് ഈ തേർക്കൂട്ടത്തോടുകൂടി നീ ഇങ്ങോട്ടു ബദ്ധപ്പെട്ടു പാഞ്ഞുവന്നത്? രാജാവിന്നു ക്ഷേമംതന്നെയല്ലേ? ജയദ്രഥൻ ജീവിക്കുന്നില്ലേ? രാജപുത്രനായ നീ, മഹാരഥനായ രാജഭ്രാതാവായ നീ, യൗവരാജ്യം കൈയേറ്റിയിരിക്കുന്ന നീ, എന്തേ ഇങ്ങനെ ഭയപ്പെട്ടോടുവാൻ? നീ അന്ന് ദ്രൗപദിയോടു പറഞ്ഞ വാക്കുകൾ ഓർക്കുന്നുണ്ടോ? "ചൂതിൽ ഞങ്ങൾ നേടിയ ദാസിയാണു നീ. നീ കാമചാരിണിയാവുക! എന്റെ ചേട്ടനായ രാജാവിന്ന് നീ വസ്ത്രവാഹിനിയാവുക! നിനക്ക് ഇന്നു ഭർത്താക്കന്മാരില്ല. ഒക്കെ പതിരുകൾ, എള്ളിൽ പതിരുകളാണ്!" എടോ ദുശ്ശാസനാ! ഇപ്രകാരം അന്നു പറഞ്ഞ നീ ഇപ്പോൾ എന്തേ ഓടാൻ? പാഞ്ചാലപാണ്ഡവന്മാരുമായി ഘോരമായ വൈരം വിതച്ചവനായ നീ ഒറ്റസ്സാത്യകിയോടേറ്റ് പോരിൽ ഭയപ്പെടുകയാണോ? പണ്ട് ചൂതിൽ അക്ഷങ്ങളെ എടുത്ത നീ ഈ അക്ഷങ്ങളൊക്കെ ക്രൂരസർപ്പങ്ങൾപോലുള്ള ബാണങ്ങളായി മാറുമെന്നു പണ്ട് അറിഞ്ഞിട്ടുണ്ടായിരുന്നില്ലേ? പാണ്ഡവന്മാരിൽ നീ അപ്രിയവാക്കുകൾ പറയുകയും ദ്രൗപദിക്കു ക്ലേശം ചെയ്യുകയുംചെയ്തു. വിശേഷിച്ച് നീ ഒരുത്തൻ നിമിത്തമാണ് എല്ലാം നടന്നത്. ഇപ്പോൾ എടോ ദുശ്ശാസനാ, നിന്റെ ആ വീര്യമെവിടെ? മാനമെവിടെ? ഗർവ്വെവിടെ? നെഞ്ഞൂക്കെവിടെ? സർപ്പതുല്യന്മാരായ പാണ്ഡവന്മാരെ ചൊടിപ്പിച്ച് എങ്ങോട്ടാണോടുന്നത്. ഈ ഭാരതപ്പട ശോച്യംതന്നെ! ദുര്യോധനരാജാവും ശോച്യൻതന്നെ! കർക്കശനായ സഹോദരനോടുകൂടിയ ദുര്യോധനൻ ദയനീയനായി! എടോ ദുശ്ശാസനാ! പേടിച്ചോടുന്ന സൈന്യത്തെ ധൈര്യപ്പെടുത്തി സ്വന്തം കൈയൂക്കു കൊണ്ട് സംരക്ഷിക്കേണ്ടതല്ലേ? നീയാണോ പേടിച്ചു മുമ്പിട്ട് ഓടേണ്ടവൻ? ഈ ഓട്ടംകണ്ട് ശത്രുക്കൾ കൈകൊട്ടിച്ചിരിക്കുന്നു. സേനാനായകൻ ഓടിയാൽ സൈന്യങ്ങളുടെ കഥയെന്താകും? ഭീതന്മാർക്കാശ്രയമാകേണ്ടവനായ നീ പേടിച്ചോടിക്കളഞ്ഞാൽ പിന്നെ ഭീതന്മാരുടെ കഥ പറയേണ്ടതുണ്ടോ? ഒരൊറ്റ സാത്യകി മാത്രം പോരിൽ പൊരുതുമ്പോൾ പോർക്കളംവിട്ട് പാഞ്ഞുകളയുവാൻ നിനക്കു തോന്നിയല്ലോ? ഇപ്പോൾ നീ ഇങ്ങനെ സാത്യകിയെ ഭയപ്പെട്ട് ഓടുകയാണെങ്കിൽ ഇനി ഗാണ്ഡീവിയേയും, ഭീമനേയും, യമന്മാരേയും പോരിൽ വെച്ചു കാണുന്ന സമയത്ത് നീ എവിടെപ്പോയി ഒളിക്കാനാണു വിചാരിക്കുന്നത്? സൂര്യനെപ്പോലെയും, അഗ്നിയെപ്പോലെയും തേജസ്സുള്ള അർജ്ജുനന്റെ ബാണങ്ങളോടൊക്കുകയില്ല സാത്യകിയുടെ ബാണങ്ങൾ. അതിൽ നീ പേടിച്ചോടിക്കളഞ്ഞു. ഓടിപ്പോകാൻതന്നെ നീ ഉറച്ചുകഴിഞ്ഞെങ്കിൽ ധർമ്മരാജാവിന്നു ശമം സ്വീകരിച്ച് ഭൂമി കൊടുക്കുക! ഉറയൂരിയ സർപ്പംപോലെയുള്ള പാർത്ഥബാണങ്ങൾ നിന്റെ ദേഹത്തിൽ കയറുന്നതിന്നുമുമ്പായി പാണ്ഡുപുത്രന്മാരുമായി നീ സന്ധിചെയ്യുക! നിന്റെ നൂറു സോദരന്മാരേയും പാർത്ഥൻ കൊന്ന് പാർത്തടം നേടുന്നതിന്നുമുമ്പ് യോഗ്യന്മാരായ പാണ്ഡവന്മാരുമായി സന്ധിചെയ്യുക! ധർമ്മപുത്രരാജാവും സമരശ്ലാഘിയായ കൃഷ്ണനും, ക്രോധിക്കുന്നതിന്നുമുമ്പായി പാണ്ഡുപുത്രന്മാരുമായി നീ സന്ധിചെയ്യുക! മഹാബാഹുവായ ഭീമസേനൻ പടയിൽക്കടന്ന് നിന്റെ സഹോദരന്മാരെ പിടികൂടുന്നതിന്നുമുമ്പായി നീ പാണ്ഡവന്മാരുമായി സന്ധിചെയ്യുക! നിന്റെ ഭ്രാതാവായ ദുര്യോധനനോട് മുമ്പുതന്നെ ഭീഷ്മൻ പറഞ്ഞു: 'പാർത്ഥന്മാർ അജേയരാണ്. ഹേ സൗമ്യാ, നീ അവരുമായി സന്ധിചെയ്യുക! ആ ഉപദേശം വിഢ്ഢിയായ നിന്റെ ജ്യേഷ്ഠൻ കേട്ടില്ല. നീ യുദ്ധത്തിൽ ധൈര്യമായിത്തന്നെ പാണ്ഡുപുത്രന്മാരുമായി പോരാടുക! വേഗത്തിൽ തേരുമായി ശൈനേയൻ നില്ക്കുന്നിടത്തു ചെല്ലുക! നീയില്ലാഞ്ഞാൽ ഈ പടയും ഓടിക്കളയും. വീരനായ സാത്യകിയുമായി നീ സ്വന്തം മേന്മയ്ക്കുവേണ്ടിത്തന്നെ പൊരുതുക.' ഇപ്രകാരം ദ്രോണൻ പറഞ്ഞപ്പോൾ നിന്റെ പുത്രനായ ദുശ്ശാസനൻ ഒന്നും മിണ്ടിയില്ല. ദ്രോണൻ പറഞ്ഞതു കേട്ടിട്ടും കേൾക്കാത്തമട്ടിൽ സാത്യകി നില്ക്കുന്നിടത്തേക്കു മടങ്ങിച്ചെന്നു. പിന്തിരിക്കാതെ മ്ലേച്ഛപ്പെരുംപടയോടുകൂടി കിണഞ്ഞ് പോരിൽ യുയുധാനനോടേറ്റു പൊരുതി. തേരാളിശ്രേഷ്ഠനായ ആചാര്യൻ പാണ്ഡുപാഞ്ചാലന്മാരോടും ചൊടിച്ച് ഇടത്തരം വേഗത്തോടുകൂടി പൊരുതി. പോരിൽ ദ്രോണൻ പാണ്ഡവപ്പടയിൽക്കടന്ന് നൂറുനൂറായിരം പോരാളികളെ ഓടിച്ചു. പിന്നെ പോരിൽ ദ്രോണൻ പേരു വിളിച്ചു പറഞ്ഞ് പാണ്ഡുപാഞ്ചാലമത്സ്യൗഘങ്ങളെ ഏറ്റവും കഷ്ടമായവിധം പരുക്കേല്പിച്ചു. ആ ഭാരദ്വാജൻ സൈന്യത്തെ അവിടവിടെ ജയിച്ചുകൊണ്ടിരിക്കെ പാഞ്ചാലപുത്രനായ വീരകേതു ചുണയോടെ അടുത്തു. മൂർച്ചകൂട്ടിയ അഞ്ചു ബാണങ്ങൾ അവൻ ദ്രോണാചാര്യനെ എയ്തു. ഒരമ്പ് ധ്വജത്തിന്മേലും, ഏഴു ശരങ്ങൾ സൂതനേയും എയ്തു. ആ പോരിൽ ആശ്ചര്യമായി ഞാൻ ഒരു സംഗതി കണ്ടു. പാഞ്ചാല്യനെ കയറാൻ ഊക്കുകൈക്കൊണ്ടിട്ടും ദ്രോണന്നു കഴിഞ്ഞില്ല എന്നതുതന്നെ. ദ്രോണനെ പോരിൽനിർത്തുന്നത് പാഞ്ചാലന്മാർ കണ്ടു. ധർമ്മപുത്രജയാർത്ഥികളായ അവർ ദ്രോണനെ വളഞ്ഞു. അവർ അത്യുഗ്രമായ ബാണങ്ങളും, ശക്തിയേറിയ തോമരങ്ങളും, പലതരം ശസ്ത്രങ്ങളും ദ്രോണാചാര്യനിൽ തൂകി. അവനെ ചുറ്റും അമ്പെയ്ത് ദ്രോണൻ തടുത്ത് വാനിൽ കാറുകളെ തടുക്കുന്ന മാരുതനെപ്പോലെ ശോഭിച്ചു. സൂര്യാഗ്നിതുല്യമായി ഏറ്റവും ഘോരമായ ബാണം ശത്രുമർദ്ദനനായ ദ്രോണൻ വീരകേതുവിന്റെ രഥം നോക്കി തൊടുത്തു. പാഞ്ചാലരാജപുത്രന്റെ ദേഹം പിളർന്ന് ആ ശരം ചോരയേറ്റു പ്രശോഭിച്ചുകൊണ്ട് ഭൂമിയിൽ കയറി. ഉടനെ പാഞ്ചാലപുത്രൻ തേരിൽനിന്ന്, മലമേൽനിന്നു കാറ്റേറ്റ ചമ്പകം എന്നപോലെ വീണു. വില്ലാളിയും ശക്തനുമായ രാജപുത്രനെ കൊന്ന സമയത്ത് വേഗത്തിൽ ചെന്നു പാഞ്ചാലന്മാർ ദ്രോണനെ വളഞ്ഞു. ഉടൻ ഭ്രാതൃദുഃഖാർത്തരായി ചിത്രകേതുവും, സുധന്വാവും, ചിത്രകർമ്മാവും, ചിത്രരഥനും ഒന്നിച്ച് ഭാരദ്വാജനുമായി പൊരുതുവാൻ പാഞ്ഞുചെന്നു. അവർ വർഷത്തിൽ കാറുകൾ എന്നപോലെ ശരം വർഷിച്ചു. മഹാരഥന്മാരായ രാജപുത്രന്മാർ പലമട്ടിൽ എയ്തതേറ്റ് അവരെയൊക്കെ അവസാനിപ്പിക്കുവാൻ ക്രോധത്തോടുകൂടി ദ്വിജോത്തമനായ ദ്രോണൻ ശരജാലങ്ങൾ അവരുടെനേരെ വർഷിച്ചു. ചെവിയോളം വലിച്ചെയ്യുന്ന ദ്രോണബാണങ്ങളേറ്റ് ആ കുമാരന്മാർ എന്തുചെയ്യണമെന്ന് അറിയാത്തവരായി. മോഹത്തിലാണ്ടുപോയ അവരെ ചിരിച്ചുകൊണ്ട് ദ്രോണൻ ശരമെയ്യുകയും അവരുടെ അശ്വവും, തേരും ഉടയ്ക്കുകയുംചെയ്തു. കീർത്തിമാനായ അവൻ കൂർത്തുമൂർത്ത ഭല്ലംകൊണ്ട് അവരുടെ ഉത്തമാംഗങ്ങൾ പൂവ റുക്കും പോലെ അറുത്തു. തേർത്തട്ടിൽനിന്ന് അവർ താഴെ വീണു മരിച്ചു. പണ്ടു ദേവാസുരന്മാരുടെ യുദ്ധത്തിൽ ദൈത്യദാനവന്മാർപോലെ പോരിൽ അവരെ പ്രതാപവാനായ ഭാരദ്വാജൻ കൊന്നുവീഴ്ത്തി. പുറത്ത് പൊന്നുകെട്ടിച്ച ഘോരമായ വില്ല് ഉലച്ചു.

ദേവാഭന്മാരും വീരന്മാരുമായ പാഞ്ചാലന്മാരെ കൊന്നതു കണ്ട് ധൃഷ്ടദ്യുമ്നൻ കോപിച്ച് ആഹവത്തിൽ കണ്ണുനീർ പൊഴിച്ചു. അവൻ ക്രുദ്ധനായി ദ്രോണന്റെ തേര് നോക്കി അടുത്തു. ഹാ! ഹാ! എന്ന മഹാബഹളം അപ്പോൾ പൊങ്ങി. പാഞ്ചാല്യൻ ദ്രോണനെ ശരങ്ങൾ തൂകി രോധിച്ചപ്പോഴാണ് ആ സ്വരമുയർന്നത്.

മഹാത്മാവായ ധൃഷ്ടദ്യുമ്നൻ പലപാട് ശരമെയ്തു മൂടിയപ്പോൾ ദ്രോണൻ അല്പംപോലും നടുങ്ങുകയുണ്ടായില്ല. ചിരിച്ചുംകൊണ്ടു പൊരുതുകതന്നെ ചെയ്തു. പിന്നെ ക്രോധം മൂർച്ഛിച്ചവനായ പാർഷതൻ കൂർത്തുമൂർത്ത തൊണ്ണൂറ് ശരങ്ങൾ മാറിൽ ചൊടിച്ച് എയ്തു. ശക്തനായ അവൻ ആഞ്ഞെയ്യുന്ന എയ്ത്തേറ്റ് കീർത്തിമാനായ ഭാരദ്വാജൻ തേർത്തട്ടിൽ ഇരുന്നു പോവുകയും മോഹാലസ്യപ്പെടുകയുംചെയ്തു. ആ നിലയിൽ ദ്രോണനെക്കണ്ട് പരാക്രമിയായ ധൃഷ്ടദ്യുമ്നൻ വില്ലുവെച്ച് ഉടനെ വാൾ കൈയിലെടുത്തു. ഭാരദ്വാജന്റെ തേർത്തട്ടിൽ ചാടിക്കയറി, ക്രോധരക്താക്ഷനായി അവന്റെ തല കൊയ്യുവാനായി മുതിർന്നു. അപ്പോഴേക്കും ആശ്വസിച്ചവനായ ദ്രോണൻ വില്ലെടുത്തു. തന്നെ കൊല്ലുവാനായി ധൃഷ്ടദ്യുമ്നൻ അടുക്കുന്നതു കണ്ട് വളരെ അടുത്തുള്ള ലക്ഷ്യത്തിൽ എയ്യാവുന്ന വൈതസ്തികശരങ്ങൾ കൊണ്ട് എയ്തു ദ്രോണന്നറിയാവുന്ന ആ ശരം പ്രയോഗിച്ച് ധൃഷ്ടദ്യുമ്നനെ മാറ്റി. വളരെ ശരങ്ങൾ ദേഹത്തിൽ തറച്ച ആ മഹാരഥൻ തേർത്തടംവിട്ട്, ഊക്കുകെട്ടവനായി ചാടി തന്റെ തേരിൽ വീണ്ടുംകയറി വലിയ വില്ലു കൈയിലെടുത്ത്, ദ്രോണനെ പോരിൽ അവൻ എയ്തു. ദ്രോണനും പാർഷതനെ ബാണങ്ങൾ ആഞ്ഞെയ്തു. ദ്രോണനും പാഞ്ചാലന്മാരും തമ്മിലുള്ള ആ യുദ്ധം ആശ്ചര്യകരമായി, ശക്രനും പ്രഹ്ലാദനും തമ്മിൽ ത്രൈലോക്യകാംക്ഷമൂലം ചെയ്ത യുദ്ധംപോലെ അത്ര ഭയങ്കരമായിരുന്നു ആ പോരാട്ടം. വിചിത്രം, മണ്ഡലം, യമകം മുതലായ മാർഗ്ഗത്തിൽ ചരിച്ച് ആ വീരന്മാർ ശരങ്ങൾ എയ്തു. യോധന്മാരുടെ ഉള്ളു മയക്കുന്നവിധം ആ ദ്രോണപാർഷതന്മാർ വർഷകാലത്തെ കാറുപോലെ ശരവർഷം ചൊരിഞ്ഞു. അമ്പ് എയ്തു ആകാശവും ഭൂമിയും ദിക്കുകളുമൊക്കെ മറച്ചു. അവരുടെ അത്ഭുതകരമായ പോര് ഭൂതസംഘങ്ങളും രാജാക്കന്മാരും മറ്റ് പോരാളിവർഗ്ഗങ്ങളും പുകഴ്ത്തി.

ധൃഷ്ടദ്യുമ്നനോട് ഏറ്റ ദ്രോണൻ യുദ്ധത്തിൽ നിശ്ചയമായും തങ്ങളുടെ പാട്ടിലാകുവാൻ പോകുന്നു എന്നു നിശ്ചയിച്ച് ആർത്തു. ദ്രോണൻ പെട്ടെന്നു ശരമെയ്ത് മരത്തിൽനിന്നു പഴുത്ത കായ് വീഴുന്നമാതിരി ധൃഷ്ടദ്യുമ്നന്റെ സൂതന്റെ തല അറുത്തുവീഴ്ത്തി. ആ മഹാന്റെ വാഹനങ്ങൾ അപ്പോൾ ഓടിക്കളഞ്ഞു. കുതിരകൾ രഥവും വലിച്ച് ഓടിയസമയത്ത് യുദ്ധത്തിൽ ദ്രോണൻ കുതിരകളെ ശരംവിട്ടു വേദനിപ്പിച്ച് അങ്ങോട്ടുമിങ്ങോട്ടും ഓടിപ്പിച്ചു. അങ്ങനെ പ്രതാപവാനായ ഭാരദ്വാജൻ പാണ്ഡുപാഞ്ചാലന്മാരെ ജയിച്ച് സ്വന്തം വ്യൂഹം ഉറപ്പിച്ചു കാത്തുനിന്നു. പാണ്ഡവന്മാർ അവനെ ജയിക്കുന്നതിന്ന് അപ്പോൾ തുനിഞ്ഞില്ല.

**123. ദുശ്ശാസനന്റെ പരാജയം** – സഞ്ജയൻ പറഞ്ഞു: "പിന്നെ ദുശ്ശാസനൻ ചെന്ന് ശൈനേയനോടു പോരിന്നൊരുങ്ങി. മഴ പെയ്യുന്ന കാറുപോലെ അവൻ ശരജാലം ചൊരിഞ്ഞു. സാത്യകിയെ അറുപതും പിന്നെ പതിനാറും ശരങ്ങൾ അവൻ എയ്തു. പോരിൽ അവനെ, മൈനാകപർവ്വതത്തെ എന്നവിധം കുലുക്കുവാൻ കഴിഞ്ഞില്ല. നാനാദേശങ്ങളിൽനിന്നും വന്നെത്തിയ രഥസമൂഹങ്ങളോടുകൂടെ ധാരാളം ശരങ്ങൾ വർഷിക്കുന്നവനായ ആ ഭരതശ്രേഷ്ഠൻ രഥഘോഷംകൊണ്ട് മേഘംപോലെ ദിക്കുകൾ മുഴക്കി. അവൻ പോരിൽ എത്തുന്നതു കണ്ടപ്പോൾ സാത്യകി പാഞ്ഞടുത്ത് ശരങ്ങൾ ആഞ്ഞെയ്തു അവനെ മൂടി. അമ്പെയ്തു മൂടപ്പെട്ടവനായ ദുശ്ശാസനന്റെ അനുയായികളെല്ലാം ഉടനെ ഓടിക്കളഞ്ഞു. അവർ ഓടിയെങ്കിലും ദുശ്ശാസനൻ ഓടാതെനിന്ന്, ഭയം വിട്ട് സാത്യകിയെ അമ്പെയ്തു നിന്നു. നാലശ്വങ്ങളെ നാലു ശരങ്ങളും, സൂതനെ മൂന്നു ശരങ്ങളും വിട്ടു. നൂറമ്പ് സാത്യകിയേയും എയ്തു ഉച്ചത്തിൽ ഒന്നലറി. ഉടനെ സാത്യകി ചൊടിച്ച് പോരിൽ അവന്റെ കൊടി, തേർ, സൂതൻ, ഇവയൊക്കെ കാണാത്തമട്ടിൽ ആക്കിത്തീർത്തു. ശൂരനായ ദുശ്ശാസനനെ അവൻ അമ്പെയ്തു മൂടി. ഊറാമ്പുലിമാറാലയാൽ കൊതുകിനെ മൂടിയ മാതിരിയാക്കി.

ഉടനെ സാത്യകി ദുശ്ശാസനനെ അമ്പുകൊണ്ടു മൂടിയപ്പോൾ ദുര്യോധനൻ ത്രിഗർത്തന്മാരെ പറഞ്ഞുവിട്ടു. ആ ക്രൂരകാരികൾ യുയുധാനന്റെ അരികിൽച്ചെന്നു. മുവ്വായിരം ത്രിഗർത്തന്മാർ, മഹാരഥന്മാരായ പോരാളികൾ, പാഞ്ഞുചെന്നു. അവർ തേർക്കൂട്ടംകൊണ്ട് അവനെ വളഞ്ഞു. അപ്പോൾ ശൈനേയൻ അവരുമായി പോരിന്നുറച്ചു ചെന്നു. അവരുമായി പോരാടുമ്പോൾ പടത്തലയ്ക്കൽ അഞ്ഞൂറുയോധന്മാരെ സാത്യകി വീഴ്ത്തി. ശൈനേയന്റെ ബാണമേറ്റ്, കൊടുങ്കാറ്റേറ്റ് ഒടിഞ്ഞ വൃക്ഷങ്ങൾ മലയിൽനിന്നെന്നപോലെ അവർ വീണു. പലതരത്തിൽ മുറിവേറ്റ് ആനകളും, ധ്വജങ്ങളും, പൊന്നണിഞ്ഞ അശ്വങ്ങളും വീണു. അങ്ങനെ ശൈനേയന്റെ ശരമേറ്റ് അറ്റുവീണ അവയുടെ ചോരയാൽ ഭൂമി പൂത്ത കിംശുകജാലത്താൽ എന്നപോലെ ശോഭിച്ചു. സാത്യകി ഇങ്ങനെ നിന്റെ ആൾക്കാരെ കൊന്നുമുടിക്കുവാൻ തുടങ്ങിയപ്പോൾ അവർ രക്ഷകിട്ടാതെ ചേറ്റിൽപൂണ്ട ആനകൾപോലെ ഉഴന്നു. അവർ അപ്പോൾ ദ്രോണന്റെ രഥം നോക്കി. എല്ലാവരും ഗരുഡനെ ഭയന്ന സർപ്പങ്ങൾപോലെ പിൻവാങ്ങി. അഞ്ഞൂറു യോധന്മാരെ സർപ്പതുല്യമായ ശരങ്ങൾവിട്ട് അവൻ കൊന്നതിന്നുശേഷം പാർത്ഥന്റെ രഥംനോക്കി മെല്ലെ രഥമോടിച്ചു.

നിന്റെ മകനായ ദുശ്ശാസനൻ ഉടനെ സാത്യകിയെ അമ്പതു ശരങ്ങൾകൊണ്ട് എയ്തു. അവനെ അഞ്ചു ശരങ്ങൾകൊണ്ട് എതിർത്തെയ്തു. ഉടനെ ആ സാത്യകിയെ ചിരിച്ചുകൊണ്ട് മൂന്നു ശരങ്ങളാലും പിന്നെ അഞ്ചു ശരങ്ങളാലും എയ്തു. ഉടനെ ശൈനേയൻ നിന്റെ പുത്രനെ അഞ്ചു ശരങ്ങളാൽ എയ്തു വില്ലറക്കുകയും ചിരിച്ചുകൊണ്ട് അർജ്ജുനന്റെ അടുത്തേക്കു പോവുകയുംചെയ്തു. പിന്നെ ക്രുദ്ധനായ ദുശ്ശാസനൻ, പോയിക്കൊണ്ടിരിക്കുന്ന സാത്യകിയെ കൊല്ലുവാൻ ഉരുക്കുമയമായ വേൽ ചാട്ടി. നിന്റെ പുത്രന്റെ ആ ഘോരമായ വേൽ തീക്ഷ്ണമായ കങ്കപത്രശരംകൊണ്ട് അറുത്തു. ഉടനെ മറ്റൊരു വില്ലെടുത്ത് നിന്റെ പുത്രൻ ശൈനേയനെ ശക്തിയോടെ എയ്തു സിംഹനാദം മുഴക്കി.

സാത്യകി കോപിച്ച് പോരിൽ നിന്റെ പുത്രനെ മയക്കി സ്തനാന്തരത്തിൽ അഗ്നിജ്വാലപോലുള്ള ബാണങ്ങൾ എയ്തു. പിന്നെ എട്ട് ഉഗ്രമായ തീക്ഷ്ണബാണങ്ങൾ എയ്തു. ദുശ്ശാസനൻ ഉടനെ സാത്യകിയെ ഇരുപതു ശരങ്ങൾ എയ്തു. അവനെ സാത്വതനും സ്തനാന്തരത്തിൽ മൂന്നു ബാണങ്ങൾ എയ്തു. മഹാരഥൻ കൂർത്തുമൂർത്ത ബാണങ്ങൾ എയ്ത് ഹയങ്ങളെ കൊന്നു. മൂർച്ചയേറിയ ശരങ്ങൾ കൊണ്ട് സൂതനേയും വധിച്ചു. ഒരു ഭല്ലംകൊണ്ടു വില്ലറുത്തു, അഞ്ചു ശരങ്ങളാൽ കൈവളയും അറുത്തു. കൊടിയും, വേലും, തേരും രണ്ടു ഭല്ലംകൊണ്ട് അറുത്തു. ഉഗ്രമായ ശരങ്ങൾ തൂകി പിൻസൂതനേയും കൊന്നു. വില്ല്, തേര്, സൂതൻ, അശ്വങ്ങൾ ഇവ പോയ അവനെ അപ്പോൾ ത്രിഗർത്തസേനാപതി തന്റെ തേരിൽ കയറ്റി. ഒട്ടുസമയം സാത്യകി അവന്റെ പിന്നാലെ രഥം ഓടിച്ചു. അവനും രഥം ഓടിച്ചു. അപ്പോൾ സാത്യകി ചിന്തിച്ചു: ഭീമൻ സഭാമദ്ധ്യത്തിൽ വെച്ച് ശപഥംചെയ്തിട്ടുണ്ടല്ലോ, ധൃതരാഷ്ട്രപുത്രന്മാരെയെല്ലാം താൻ കൊല്ലുമെന്ന്. അതോർത്ത് അവനെ സന്ദർഭം ലഭിച്ചിട്ടും മഹാബാഹുവായ സാത്യകി കൊല്ലാതെവിട്ടു.

ദുശ്ശാസനനെ യുദ്ധത്തിൽ ജയിച്ച് ആ സാത്വതൻ അർജ്ജുനൻ പോയ വഴിയേ വേഗത്തിൽ രഥം ഓടിച്ചു:"

**124. സങ്കുലയുദ്ധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "എന്റെ സൈന്യത്തിൽ ചില മഹാരഥന്മാർ ഇല്ലെന്നുണ്ടോ? എന്താണീ കേൾക്കുന്നത്? വെറും സാത്യകിയെന്ന ഒരുത്തനെ കൊല്ലാനോ, നിറുത്താനെങ്കിലുമോ, പോന്നവരായി ഒരുത്തനും ഇല്ലെന്നോ? അവൻ ഒറ്റയ്ക്ക് യുദ്ധത്തിൽ ശക്രതുല്യബലനായി, ശക്രൻ ദൈത്യരെ എന്നവിധം മർദ്ദിച്ചുവിട്ടുവെന്നോ? ഒറ്റയ്ക്ക് അവൻ ശത്രുസൈന്യങ്ങളെയൊക്കെ മർദ്ദിച്ചുവിട്ട് ശൂന്യമാക്കിയെന്നാണോ കേൾക്കുന്നത്? പല ശൂരന്മാരുമായും പൊരുതി

നില്ക്കുമ്പോൾ എങ്ങനെ അവൻ ഒറ്റയ്ക്കു കടന്നുപോയി എന്ന താണ് എനിക്കു കേൾക്കേണ്ടത്?"

സഞ്ജയൻ പറഞ്ഞു: "തേര്, ആന, ആൾ, അശ്വം ഇവ യോടുകൂടി സൈന്യങ്ങൾകൂട്ടി ഉത്സാഹിച്ച് പ്രളയപ്രായമായ ബഹളത്തോടെ നിന്റെ സൈന്യങ്ങൾ വന്നുകൂടി. നാൾതോറും വർദ്ധിച്ചുവന്ന നിന്റെ സൈന്യസമൂഹങ്ങൾക്കുതുല്യം സൈന്യ സമൂഹം വേറെ ഇല്ലെന്നും നിശ്ചയിക്കപ്പെട്ട കാര്യമാണ്. ഈ സൈന്യോദ്യോഗം കണ്ട് ദേവകളും ചാരണന്മാരും പറഞ്ഞു. ലോകത്തിലുള്ള സൈന്യസമൂഹങ്ങളൊക്കെ ഇതോടുകൂടി അവ സാനിക്കും. ഇതുപോലെ ഒരു വ്യൂഹം ഇതിന്നുമുമ്പ് ആർക്കും ഉണ്ടായിട്ടില്ല. അത്ര ഭയങ്കരമായിരുന്നു ജയദ്രഥവധദിവസം ദ്രോ ണനൻ കൂട്ടിയ വ്യൂഹം. കൊടുങ്കാറ്റേറ്റ് ഇളകുന്ന കടലിന്റെ ധ്വനി പോലെ പോരിൽ സൈന്യങ്ങൾ അന്യോന്യം ഏല്ക്കുമ്പോൾ ആ ധ്വനി കൂടുതൽ പൊങ്ങിക്കൊണ്ടിരുന്നു. അസംഖ്യം രാജാ ക്കന്മാർ ആ വ്യൂഹത്തിലുണ്ടായിരുന്നു രാജാവേ! നിന്റെ സൈന്യ ത്തിലും പാണ്ഡവസൈന്യത്തിലും നൂറും ആയിരവും രാജാ ക്കന്മാരുണ്ടായിരുന്നു. അവരൊക്കെ ക്രോധത്തോടെ പോരിൽ ദൃഢവിക്രമന്മാരായി ഏറ്റുമുട്ടി ആർക്കുന്ന ഘോഷം രോമഹർഷ ണമായി ബഹളമായിത്തീർന്നു.

ഭീമസേനനും, ധൃഷ്ടദ്യുമ്നനും, സഹദേവനും, നകുലനും, ധർമ്മപുത്രനും വിളിച്ചാർത്തു. 'യോദ്ധാക്കളെ, വരുവിൻ! പൊരു തുവിൻ! മാധവപാണ്ഡവന്മാർ ഇതാ ശത്രുസൈന്യം കയറിയി രിക്കുന്നു! ജയദ്രഥന്റെ അടുക്കലേക്ക് സുഖമായി ചെല്ലാവുന്ന വിധം കയറിയിരിക്കുന്നു! ഉത്സാഹിക്കുവിൻ, പ്രയത്നിക്കുവിൻ ഉടനെ! യത്നിക്കുവിൻ' ഇപ്രകാരം പറഞ്ഞ് സൈന്യങ്ങളെ പ്രേരിപ്പിച്ചു. 'അവർ തീർന്നാൽ കൗരവന്മാർ ജയിച്ചു നമ്മൾ തോറ്റു! അതുകൊണ്ട് നിങ്ങൾ ഒന്നിച്ചുചേർന്ന് സൈന്യസാഗരം ഇളക്കുവിൻ!' മഹാന്മാരെ, കാറ്റ് സമുദ്രത്തെ എന്നവിധം ഇളക്കു വിൻ! ഇപ്രകാരം ഭീമപാർഷതന്മാർ പ്രേരിപ്പിച്ച സൈനികർ പ്രിയ പ്പെട്ട പ്രാണൻ കളഞ്ഞും കൗരവന്മാരെ പോരിൽ കൊന്ന് ശസ്ത്രംകൊണ്ട് പോരിൽ മരിക്കുവാനും ഉറച്ചു. ആ സ്വർഗ്ഗാർത്ഥികളായ തേജസ്വികൾ സുഹൃൽക്കാര്യത്തിൽ ജീവനെ നോക്കുകപോലുമുണ്ടായില്ല. അപ്രകാരംതന്നെ കീർത്തികൊതിക്കുന്ന നിന്റെ ആൾക്കാരും ആര്യബുദ്ധിയോടു കൂടെത്തന്നെ പോരിൽ പൊരുതുവാൻ ആഗ്രഹിച്ചുനിന്നു. ആ മഹാബഹളമായ പോര് ഭീഷണമായ നിലയിൽ മുതിർന്നപ്പോൾ പടയൊക്കെ ജയിച്ച് പാർത്ഥന്റെ സമീപത്തേക്ക് സാത്യകിയെ ത്തി. വെയിൽ തട്ടിത്തിളങ്ങുന്ന ചട്ടകളുടെ കാന്തികൾ പോർക്ക ളത്തിൽ ഭടന്മാരുടെ ദൃഷ്ടികളിൽത്തട്ടി. മഹാന്മാരായ പാണ്ഡ വന്മാർ അപ്രകാരം കിണയുമ്പോൾ മഹാരാജാവേ, ദുര്യോധനൻ പെരുംപടയിൽച്ചെന്നുകയറി. അവരും അവനും തമ്മിലുള്ള സംഘട്ടനം മഹാഘോഷമുണ്ടാക്കി. സർവ്വഭൂതങ്ങളുടെ വിനാ ശത്തിന്നു മൂലമായവിധം ബഹളമായി."

ധൃതരാഷ്ട്രർ പറഞ്ഞു: "അപ്രകാരം സൈന്യങ്ങൾ ഏറ്റ സമയത്ത് കഷ്ടത്തിൽപ്പെട്ട ദുര്യോധനൻ പോരിൽനിന്ന് പിൻവ ലിച്ചുവോ? ഒരുത്തനും പലരുമായി പോരിൽ ഉണ്ടായ സംഘട്ടനം വിശേഷിച്ചും എന്റെ മകനായ രാജാവിന്ന് വൈഷമ്യംതന്നെയാ ണെന്നാണ് എനിക്കുള്ള അഭിപ്രായം. എന്റെ മകൻ സുഖത്തിൽ വളർന്നവനാണ്. ശ്രീകൊണ്ട് ലോകത്തിന്ന് ഈശ്വരനാണ്. ഒരു ത്തൻ പലരോടായി ഏറ്റപ്പോൾ അവൻ പിൻവാങ്ങിയില്ലല്ലോ?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, ആശ്ചര്യകരമായ ആ സംഭവം കേൾക്കുക! പലരോട് ഒരുത്തൻചെയ്ത ആ സംഗരം ഞാൻ പറയാം. ദുര്യോധനൻ പോർക്കളത്തിൽ പോരിൽ പാണ്ഡവസൈന്യത്തെ, കുംഭീന്ദ്രൻ പശുക്കളെ എന്നപോലെ ഒന്നിളക്കി. നിന്റെ പുത്രൻ പട മർദ്ദിക്കുന്നതു കണ്ട് ഭീമസേനൻമു തലായി പാഞ്ചാലന്മാർ അടുത്തു. അവർ അടുത്തപ്പോൾ ദുര്യോ ധനൻ പത്തുശരങ്ങൾ ഭീമസേനനെ എയ്തു. യമന്മാരെ മൂന്നും, ധർമ്മരാജാവിനെ ഏഴും ശരങ്ങൾ എയ്തു. ദ്രുപദനേയും വിരാ ടനേയും ആറു ശരങ്ങൾവീതവും, ശിഖണ്ഡിയെ നൂറും, പാർഷ തനെ ഇരുപതും, ദ്രൗപദേയന്മാരെ മുമ്മൂന്നും എയ്തു. അസംഖ്യം ആനയും തേരും ചേർന്ന മറ്റു ശത്രുക്കളേയും അവൻ എയ്തു. ക്രുദ്ധനായ അന്തകൻ പ്രജകളെ എന്നവിധം അവൻ യോദ്ധാക്കളെ ശരങ്ങളാൽ അറുത്തു. അവൻ ശരം തൊടുക്കു ന്നതും അയയ്ക്കുന്നതും കാണുകയില്ല. എപ്പോഴും അവന്റെ വില്ല് വട്ടത്തിൽ നില്ക്കുന്നതായേ തോന്നുകയുള്ളൂ. ക്ഷത്രിയ ന്മാരെ അസ്ത്രശക്തികൊണ്ട് വധിക്കുന്നതായി കണ്ടു. ശത്രു ക്കളെ കൊല്ലുന്ന അവന്റെ പൊന്നണിഞ്ഞ വില്ല് വട്ടത്തിൽതന്നെ എപ്പോഴും ജനങ്ങൾ കണ്ടു. അവൻ പോരിൽ കിണഞ്ഞു പൊരു തുമ്പോൾ രണ്ടു ഭല്ലംകൊണ്ട് ധർമ്മരാജാവ് അവന്റെ വില്ലറുത്തു. അതിന്നുശേഷം ധർമ്മജൻ അവന്റെ മെയ്യിൽ പത്തു ശരങ്ങൾ എയ്തു. ആ ശരങ്ങൾ ചട്ടയിൽ ചെന്നു മുട്ടി നിലത്തു വീണു. ഉടനെ പാർത്ഥന്മാർ ചുറ്റും നന്ദിയോടുകൂടി ധർമ്മപുത്രനെ ദേവർഷികൾ പണ്ട് വൃത്രവധത്തിൽ ശക്രനെ എന്നവിധം വള ഞ്ഞു. പിന്നെ മറ്റൊരു വില്ലെടുത്ത് പ്രതാപവാനായ നിന്റെ പുത്രൻ 'നില്ക്കൂ നില്ക്കൂ!' എന്നുപറഞ്ഞ് ധർമ്മരാജാവിനോട് ഏറ്റു. നിന്റെ പുത്രൻ ഭയങ്കരമായ പോരിൽ കയറുന്നതുകണ്ട് ജയ കാംക്ഷികളായ പാണ്ഡവന്മാർ എതിർത്ത് ഏറ്റു. ഉടനെ ദ്രോണൻ ദുര്യോധനന്നു രക്ഷയ്ക്കായി പോരിൽ ചെന്ന്, കാറ്റേറ്റു മാരിചൊരിയുന്ന കാറുകളെ ഗിരി എന്നപോലെ ഏറ്റു. രോമാഞ്ച മഞ്ചുമാറ് വലിയ ഒരു പോരാട്ടം അപ്പോൾ പാണ്ഡവരും നിന്റെ കൂട്ടരും തമ്മിൽ അവിടെ നടന്നു. സംഹാരരുദ്രന്റെ വിളയാട്ടം പോലെ ചുറ്റും ദേഹികൾ ചത്ത് ഉതിർന്നു വീണുതുടങ്ങി.

പിന്നെയും അർജ്ജുനൻ പോരാടുന്ന ദിക്കിൽനിന്നു വലിയ ആരവം പൊങ്ങി. എല്ലാ ശബ്ദങ്ങളിലുംവെച്ച് അത് രോമഹർഷ ണമായി. അർജ്ജുനന്റേയും നിന്റെ ഭാഗത്തുള്ള മഹാരഥന്മാരു ടെയും ശബ്ദം എല്ലാവർക്കും രോമാഞ്ചത്തെ അങ്കുരിപ്പിച്ചു. മഹാ രണത്തിൽ ഭാരതപ്പടയുടെ മദ്ധ്യത്തിൽ സാത്യകിക്കും, വ്യൂഹ ത്തലയ്ക്കൽ ദ്രോണനും സന്തോഷമുണ്ടാക്കി. ഇപ്രകാരം പാർത്ഥനും ദ്രോണനും സാത്യകിയും ക്രുദ്ധന്മാരായപ്പോൾ ഇമ്മാതിരി ഭയങ്കരമായ ലോകക്ഷയം സംഭവിച്ചു."

**125. ദ്രോണന്റെ പരാക്രമം** – സഞ്ജയൻ പറഞ്ഞു: "സൂര്യൻ പടിഞ്ഞാട്ടു തിരിഞ്ഞപ്പോൾ രാജാവേ, ഭയങ്കരമായ പോരാട്ടം ദ്രോണനും സോമകന്മാരും തമ്മിൽ നടന്നു. ഇടിമുഴ ക്കംപോലെ ഭൈരവമായിരുന്നു ആ പോരാട്ടം. ശോണാശ്വങ്ങളെ പൂട്ടിയ തേരിൽക്കയറി സന്നദ്ധനായ നരവീരൻ ഇടത്തരം വേഗ ത്തോടെ പാണ്ഡവന്മാരോടേറ്റു. ഭവാന്റെ പ്രിയമായ ഹിതത്തി ന്നുവേണ്ടി ഉദ്യമിക്കുന്നവനും, മഹേഷ്വാസനും, മഹാബലനു മായ ദ്രോണൻ വിചിത്രമായ നിശിതശരനിരകൾ കൊണ്ട് ശത്രു ക്കളിൽ വമ്പന്മാരെ നോക്കി മുടിക്കുന്നവിധം പോരിൽ കളിച്ചു. മഹാരഥനായ കേകയൻ, ബൃഹൽക്ഷത്രൻ അവനോട് ഏറ്റു. അഞ്ചു ഭ്രാതാക്കന്മാരിലുംവെച്ചു ശ്രേഷ്ഠനായ അവൻ സമര കർക്കശനായി കൂർത്തുമൂർത്ത ശരങ്ങളെയ്തു ആചാര്യനെ വല്ലാതെ പീഡിപ്പിച്ചു. ഗന്ധമാദനശൈലത്തിൽ വൻകാർ വർഷി ക്കുംവിധം അവന്റെ മേൽ പൊന്നുകൊണ്ടു കെട്ടിച്ചതും. തീക്ഷ്ണവുമായ പത്തും അഞ്ചും ശരങ്ങൾ ചൊടിച്ചുകൊണ്ട് എയ്തു. ദ്രോണൻ എയ്യുന്ന ക്രുദ്ധസർപ്പംപോലുള്ള അവ യെല്ലാം ഓരോന്നും അയ്യഞ്ചു ശരങ്ങൾകൊണ്ടു ഹൃഷ്ടനായി മുടിച്ചു. അവന്റെ കരലാഘവംകണ്ട് ചിരിച്ചുകൊണ്ട് ആ ദ്വിജർഷ ഭൻ മൂർച്ചകൂട്ടിയ എട്ടുശരങ്ങൾ പെട്ടെന്ന് അവന്റെ മേൽ വിട്ടു. ദ്രോണന്റെ വില്ലിൽനിന്ന് അവ വരുന്നതു കണ്ട് അത്രതന്നെ ശരം വിട്ടു. പോരിൽ അവൻ തടുത്തു. അപ്പോൾ നിന്റെ സൈന്യ ത്തിന്നു വലിയ വിസ്മയമുണ്ടായി. അത്ര അത്ഭുതകരമായ പ്രവൃ ത്തിയാണ് ബൃഹൽക്ഷത്രൻ കാണിച്ചത്.

ഉടനെ ബൃഹൽക്ഷത്രനേക്കാൾ യോഗ്യത തനിക്കുണ്ടെന്നു കാണിക്കുവാൻവേണ്ടി ദ്രോണൻ അതിദുർജ്ജയമായ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. ദ്രോണൻ പോരിൽ പ്രയോഗിക്കുന്ന അസ്ത്രം കണ്ടപ്പോൾ കേകയൻ ബ്രഹ്മാസ്ത്രംകൊണ്ടുതന്നെ ബ്രഹ്മാസ്ത്രത്തെ അടക്കി. ബ്രഹ്മാസ്ത്രം ശമിച്ചതുകണ്ട്

ബൃഹൽക്ഷത്രൻ പൊന്നുകെട്ടിച്ചു ചാണയ്ക്കിട്ട അറുപതു ശരങ്ങൾ ദ്രോണനെ എയ്തു. ദ്രോണൻ അവന്റെ മെയ്യിൽ എഴത്താണി അമ്പെയ്തു. അതു ചെന്നേറ്റ് അവന്റെ ചട്ടകീറി മന്നിൽ ആ ശരം, വിട്ടയച്ച കൃഷ്ണസർപ്പം പുറ്റിൽച്ചെന്നു കയറുന്നവിധം കയറി. ദ്രോണൻ എയ്ത എയ്ത്തേറ്റ ആ കേകയൻ ക്ഷണത്തിൽ ചൊടിച്ച് കണ്ണുരുട്ടി മിഴിച്ച് പൊന്നുകെട്ടിച്ച എഴുപതു ശരങ്ങൾ ദ്രോണനെ എയ്തു; മർമ്മംതോറും അവന്റെ സൂതനേയും എയ്തു. ബൃഹൽക്ഷത്രൻ വിട്ട വളരെ ശരങ്ങൾ ഏറ്റ് ദ്രോണൻ കേകയന്റെ രഥത്തിന്നുനേരെ തീക്ഷ്ണമായ ബാണങ്ങൾ വർഷിച്ചു. ബൃഹൽക്ഷത്രനെ ദ്രോണൻ ഉഴലിച്ചു, നാലു ശരങ്ങൾ എയ്ത് അവന്റെ നാലശ്വങ്ങളേയും വീഴ്ത്തി. ഒരമ്പെയ്തു സൂതനെ തേർത്തട്ടിൽ നിന്നു വീഴ്ത്തി. രണ്ടമ്പെയ്ത് കൊടിയും കുടയും മന്നിൽ വീഴ്ത്തി. നല്ലപോലെ വലിച്ചുവിട്ട നാരാചത്താൽ ദ്രോണൻ ബൃഹൽക്ഷത്രന്റെ ഹൃദയത്തിൽ പ്രയോഗിച്ചു. അവൻ ഉടനെ ഹൃദയം തകർന്നു ചത്തുവീണു. മഹാരഥനായ കേകയേന്ദ്രൻ, ബൃഹൽക്ഷത്രൻ വീണപ്പോൾ ശിശുപാലപുത്രൻ കോപിച്ച് സൂതനോട് ഇപ്രകാരം പറഞ്ഞു: 'ഹേ സൂതാ! ദ്രോണന്റെ നേരെ രഥം ഓടിക്കുക. അവൻ കേകയപാഞ്ചാലവീരന്മാരെയൊക്കെ കൊല്ലുകയാണ്! അങ്ങോട്ടു രഥം ഓടിക്കുക.' അവന്റെ വാക്കു കേട്ടപ്പോൾ സൂതൻ ആ നരമുഖ്യനെ, കാംബോജാശ്വങ്ങളെ ഓടിച്ച് ദ്രോണസന്നിധിയിലെത്തി. ചേദികളുടെ രാജാവായ ധൃഷ്ടകേതു ദ്രോണനെക്കൊല്ലുവാൻ തീയിൽ ഇയ്യാംപാറ്റപോലെ ചെന്നെത്തി. അവൻ അറുപതു ശരങ്ങൾ അശ്വത്തിലും, കേതുവിലും, ദ്വിജേന്ദ്രനിലും വിട്ടു. സുപ്തവ്യാളത്തെ കുത്തുന്നവിധം വീണ്ടും ശരംകൊണ്ട് അചാര്യനെ പ്രഹരിച്ചു. അവന്റെ വില്ലു നടുവേ കത്തിയമ്പുകൊണ്ടു മുറിച്ചു. ഉടനെ ശിശുപാലപുത്രൻ വേറെ വില്ലെടുത്ത് മയിൽച്ചിറകുവെച്ച ശരംകൊണ്ടു ദ്രോണനെ എയ്തു. ദ്രോണൻ നാലു ശരങ്ങൾ എയ്ത് അവന്റെ നാലശ്വങ്ങളേയും കൊന്നു. ചിരിച്ചുകൊണ്ടു സൂതന്റെ തലയും മെയ്യിൽനിന്ന് അറുത്തുവീഴ്ത്തി. അവനെ പിന്നെ ഇരുപത്തഞ്ചു ശരങ്ങൾ എയ്തു. ഉടനെ ചൈദ്യൻ തേർവിട്ട് ചാടി ക്ഷണത്തിൽ ഗദയെടുത്തു ക്രുദ്ധസർപ്പത്തെപ്പോലെ അതിനെ ദ്രോണന്റെനേർക്കു വിട്ടു. കാളരാത്രിപോലെ അതെത്തുന്നതു കണ്ട് കാരിരുമ്പായ ആ ഗദയെ കൂർത്തുമൂർത്ത ശരങ്ങൾ തൂകി അറുത്തു. ഭാരദ്വാജൻ അറുത്തുവിട്ട ആ ഗദ ഭൂമിയെ മുഴക്കിക്കൊണ്ടു വീണുപോയി.

ഗദ വീണതു കണ്ടപ്പോൾ ധൃഷ്ടകേതു ചൊടിച്ച് തോമരവും പിന്നെ വേലും ദ്രോണന്റേനേരെ ചാട്ടി. അഞ്ചമ്പുകൊണ്ട് തോമരവും അഞ്ചമ്പുകൊണ്ടു വേലും അറുത്തു. ഗരുഡൻ കണ്ടിച്ചുവിട്ട രണ്ടു സർപ്പങ്ങൾ എന്നപോലെ അതു വീണുപോയി. തന്നെ കൊല്ലുവാൻ ശ്രമിക്കുന്ന അവനെ കൊല്ലുവാനായി പ്രതാപവാനായ ദ്രോണൻ മൂർച്ചകൂടിയ ശരം പോരിൽ എയ്തുവിട്ടു. ആ ശരം ഓജസ്വിയായ അവന്റെ ചട്ടയും ഹൃത്തും പിളർന്ന് ഹംസം പത്മവനത്തിൽ എന്നപോലെ അവനിൽ പ്രവേശിച്ചു. വിശന്ന കാട്ടുകാക്ക ചെറിയ ഇയ്യാംപാറ്റയെ തിന്നുന്നമാതിരി ദ്രോണൻ ധൃഷ്ടകേതുവിനെ ഗ്രസിച്ചു. ധൃഷ്ടകേതുവിനെ കൊന്നതുകണ്ട് ക്രോധത്തോടെ അസ്ത്രജ്ഞനായ അവന്റെ പുത്രൻ ദ്രോണന്റെനേരെ പാഞ്ഞേറ്റു. ദ്രോണൻ ചിരിച്ചുകൊണ്ട് അവന്റെ കഥയും കഴിച്ചു. കാട്ടിൽ ഒരു മാൻകുട്ടിയെ വമ്പനായ ഒരു വ്യാഘ്രം കൊല്ലുന്നതുപോലെയാണ് അവനെ ദ്രോണൻ കൊന്നുകളഞ്ഞത്.

ആ പാണ്ഡവേയന്മാർ അപ്രകാരം മുടിയുന്ന കാഴ്ച കണ്ടു സഹിക്കാതെ വീരനായ ജരാസന്ധപുത്രൻ ദ്രോണന്റെനേരെ ചെന്നേറ്റു. മഹാബാഹുവായ അവൻ ദ്രോണനെ ശരധാരകൾകൊണ്ട് അർക്കനെ കാർമേഘങ്ങളാൽ എന്നവിധം മറച്ചു. അവന്റെ അസ്ത്രലാഘവം കണ്ട് ആ ക്ഷത്രിയമർദ്ദനൻ അസംഖ്യം ബാണങ്ങൾ അവന്റെ നേരെ വർഷിച്ചു. തേരിൽ നില്ക്കുന്ന ആ രഥീന്ദ്രനെ ശരംകൊണ്ടു മൂടി. എല്ലാ ധന്വികളും കാൺകെ ജരാസന്ധപുത്രനെ വധിച്ചു. തന്റെ നേരെ കോപിച്ച് എത്തുന്നവരെയെല്ലാം, കാലം എത്തിയ ജീവികളെ അന്തകൻ എന്നവിധം അവസാനിപ്പിച്ചു.

പിന്നെ ദ്രോണൻ പേർ വിളിച്ചുപറഞ്ഞ് അസംഖ്യം ബാണങ്ങളാൽ പാണ്ഡവേയന്മാരെ മൂടി. ദ്രോണൻ എയ്യുന്നതും, പേര് കുറിച്ചതുമായ ശരൗഘങ്ങൾ രണാങ്കണത്തിൽ അനവധി മനുഷ്യരേയും, ആനകളേയും, അശ്വങ്ങളേയും കൊന്നു. മഞ്ഞേറ്റു വിറയ്ക്കുന്ന പശുക്കൾപോലെ പാണ്ഡവന്മാർ വിറച്ചു. ഘോരമായ നിലയിൽ പാണ്ഡവന്മാർക്കു നിലകേടു വന്നുചേർന്നു. ദ്രോണൻ അന്തമില്ലാത്ത സൈന്യങ്ങളെ കൊന്നു മുടിക്കുകയാണ്.

സൂര്യന്റെ ചൂടുതട്ടിയിട്ടും, ദ്രോണന്റെ ശരങ്ങൾ ഏറ്റിട്ടും പാഞ്ചാലന്മാർ ഭയപ്പെട്ട് അപ്പോൾ അകന്നുപോയി. ഭാരദ്വാജന്റെ ബാണങ്ങളേറ്റ് മോഹിച്ചുപോയ അവർ ഊരുസ്തംഭം ബാധിച്ചു നിന്നു. മഹാരാജാവേ, ചേദിരാജ്യക്കാരും, കാശിരാജാക്കന്മാരും, കോസലന്മാരും, സൃഞ്ജയന്മാരും 'ദ്രോണനെ കൊല്ലൂ! കൊല്ലൂ!' എന്ന് ഉറക്കെ വിളിച്ചുപറഞ്ഞു. ചെന്നേല്ക്കുന്ന നരവ്യാഘ്രന്മാരെല്ലാം ശക്തന്മാരാണ്. ദ്രോണനെ കാലപുരിയിൽ കയറ്റുവാൻതന്നെ അവർ മുതിർന്നു. 'കിണഞ്ഞു പോരാടുന്ന ആ ശൂരന്മാരെ, പ്രതാപവാനായ ആ ഭാരദ്വാജനെ കൊല്ലൂ! കൊല്ലൂ!' എന്നു പറഞ്ഞ് അവർ ദ്രോണന്റെനേരെ പാഞ്ഞേറ്റു. ചെന്നേല്ക്കുന്ന ആ മഹാരഥന്മാരാണെങ്കിൽ ശക്തന്മാരാണ്. ദ്രോണനെ കാലപുരിക്കു കയറ്റാൻ പോരിൽ മുതിർന്നവരുമാണ്.

കിണഞ്ഞേല്ക്കുന്ന ശൂരന്മാരായ അവരെ ദ്രോണൻ ശരങ്ങൾകൊണ്ട് അന്തകാലയത്തിൽ എത്തിച്ചു. വിശേഷാൽ ചേദിമുഖ്യന്മാരെയൊക്കെ വധിച്ചു. ചേദിമുഖ്യന്മാരൊക്കെ മുടിയുവാൻ തുടങ്ങിയപ്പോൾ, ദ്രോണന്റെ ശരങ്ങളാൽ പീഡിതന്മാരായ പാഞ്ചാലന്മാർ ഭയചകിതന്മാരായിത്തീർന്നു. അവർ ഭീമനേയും ധൃഷ്ടദ്യുമ്നനേയും വിളിച്ച് ആർത്തു. 'ബ്രാഹ്മണൻ ദുശ്ചരമായ തപസ്സു ചെയ്തവനാണ്. അവൻ ഇതാ ക്ഷത്രിയർഷഭന്മാരെ പോരിൽ ക്രുദ്ധനായി ദഹിപ്പിക്കുന്നു. ക്ഷത്രിയന്റെ ധർമ്മം യുദ്ധമാണ്. ബ്രാഹ്മണധർമ്മം തപസ്സാണ്. തപസ്വിയും വിദ്വാനുമായ ഈ ബ്രാഹ്മണൻ ആളുകളെ നോക്കിക്കൊന്നുകളയും. തന്റെ ബലത്തിന്നൊത്തവിധം ഉത്സാഹത്തോടുകൂടി സത്യവാനായ ഈ മഹാദ്യുതിമാൻ, ദ്രോണൻ, വിശ്വത്തെ മയക്കി നമ്മുടെ സൈന്യത്തെ കൊല്ലുന്നു' അവർ വിളിച്ചു നിലവിളിക്കുന്നത് ക്ഷത്രിയധർമ്മജ്ഞനായ ക്ഷത്രധർമ്മൻ, ധൃഷ്ടദ്യുമ്നപുത്രൻ, കേട്ട് ക്രോധത്തോടെ പാഞ്ഞുവന്നെതിർത്തു. ദ്രോണന്റെ വില്ലും അമ്പും മുറിച്ചു വലിയ വാശിയോടുകൂടി ക്ഷത്രിയമർദ്ദനനായ ദ്രോണൻ ഉടനെ വേറെ ഒരു നല്ല വില്ലെടുത്ത് പ്രാണനാശനമായ തീക്ഷ്ണശരം തൊടുത്ത് ചെവിയോളം വലിച്ചുവിട്ടു. ആ ശരം ക്ഷത്രധർമ്മാവിനെക്കൊന്ന് ഭൂമിയിൽ പതിച്ചു. ഹൃദയംപൊട്ടി രഥത്തിൽനിന്ന് അവൻ ഭൂമിയിൽ പതിച്ചതു കണ്ടതോടുകൂടി സൈന്യങ്ങൾ വിറച്ചുപോയി.

ഉടനെ മഹാബലനായ ചേകിതാനൻ ദ്രോണന്റെനേരെ ഏറ്റു. സ്തനാന്തരത്തിൽ പത്തു ശരങ്ങൾ ദ്രോണനെ എയ്തു. നാലമ്പ് സാരഥിയേയും, നാലു ശരങ്ങൾ നാലു കുതിരകളേയും എയ്തു. ഉടനെ ദ്രോണൻ പതിനാറു ശരം അവന്റെ വലംകൈയ്ക്കും, ധ്വജത്തെ പതിനാറും, ഏഴു സൂതനേയും എയ്തു. അവന്റെ സൂതൻ ചത്തപ്പോൾ കുതിരകൾ രഥവും വലിച്ച് ഓടി. ചേകിതാനന്റെ രഥം, സൂതനും അശ്വവും പോയതായിക്കണ്ടപ്പോൾ പാഞ്ചാലർക്കും പാണ്ഡവന്മാർക്കും വലിയ ഭയമുണ്ടായി. എൺപത്തഞ്ചുവയസ്സു പ്രായമായ, തലനരച്ച ആ വൃദ്ധൻ, പതിനാറു വയസ്സുള്ള യുവാവിന്റെ ബലത്തോടുകൂടി പോരിൽ ചുറ്റി. വൈരികളെ ഇമ്മട്ടിൽ കൊന്നൊടുക്കുന്ന അവനെക്കണ്ട് ശത്രുക്കൾ വജ്രഹസ്തനായ ഇന്ദ്രനാണെന്നു വിചാരിച്ചുപോയി.

അപ്പോൾ മഹാബാഹുവായ ദ്രുപദൻ ഇപ്രകാരം പറഞ്ഞു: 'ഈ ലുബ്ധൻ രാജാക്കന്മാരെയെല്ലാം മാനുകളെ വ്യാഘ്രം എന്ന മട്ടിൽ കൊന്നൊടുക്കുന്നു. കഷ്ടമായ ലോകത്തിൽ പാപിയായ ദുര്യോധനൻ ചെന്നെത്താതിരിക്കുകയില്ല. ഈ നരർഷഭ

ന്മാരൊക്കെ ആ പാപിയുടെ ലോഭംകൊണ്ടാണല്ലോ ചത്തത്. ചതിയാൽ ഗോവൃഷങ്ങളെപ്പോലെയാണല്ലോ വളരെപ്പേർ വീണത്! ദേഹത്തിലൊക്കെ രക്തമണിഞ്ഞ് ചത്തുവീണ അവരൊക്കെ നരിക്കും, നായ്ക്കും തീറ്റയായിത്തീർന്നു!' ഇപ്രകാരം അക്ഷൗഹിണികളുടെ നാഥനായ ദ്രുപദൻ പറഞ്ഞ് പാർത്ഥന്മാരെ മുൻനിർത്തി ദ്രോണനോടു പോരാടി."

**126. യുധിഷ്ഠിരന്റെ ചിന്ത –** സഞ്ജയൻ പറഞ്ഞു: "ദ്രോണന്റെ വ്യൂഹം അവിടേയും ഇവിടേയും ഊക്കിട്ട് ഇളക്കുവാൻ തുടങ്ങിയപ്പോൾ വളരെദൂരം പാർത്ഥ പാഞ്ചാലസോമകന്മാർ പിന്തുടർന്നു. രോമാഞ്ചമഞ്ചുമാറുള്ള യുദ്ധം ഇപ്രകാരം മുതിർന്നപ്പോൾ പ്രളയപ്രായമായി, ലോകക്ഷയം യുഗാന്തത്തിലെന്നമാതിരി കാണപ്പെട്ടു. പോരിൽ ദ്രോണൻ വിക്രമിച്ച് പിന്നേയും ആർക്കുന്ന സമയത്ത്, പാഞ്ചാലന്മാർ ധാരാളമായി മരിച്ചുവീഴുവാൻ തുടങ്ങിയപ്പോൾ, പാണ്ഡവസൈന്യങ്ങൾ മുടിയുവാൻ തുടങ്ങിയപ്പോൾ, ധർമ്മരാജാവായ യുധിഷ്ഠിരൻ യാതൊരു രക്ഷയും കാണാതെ ഈ യുദ്ധത്തിന്റെ ഗതി എവിടേക്കായിരിക്കും ഇത്തരത്തിലായാൽ എന്നു ചിന്തിക്കുവാൻ തുടങ്ങി. പിന്നെ, അർജ്ജുനനെക്കാണുവാൻ എല്ലായിടത്തേക്കും കണ്ണോടിച്ചു. പാർത്ഥനേയും മാധവനേയും കണ്ടതുമില്ല. കപിധ്വജനായ നരവ്യാഘ്രനെക്കാണാതെ, ഗാണ്ഡീവത്തിന്റെ ഘോഷം കേൾക്കാതെ ഇന്ദ്രിയങ്ങൾ ഉഴന്നും, കൃഷ്ണാർജ്ജുനന്മാരെക്കാണാതെയും, ചിന്തയാൽ മെയ്തളർന്ന്, ധർമ്മരാജാവായ യുധിഷ്ഠിരൻ യാതൊരു ശാന്തിയും കാണാതെ അവശനായിത്തീർന്നു. ലോകാപവാദം ഭയന്ന്, ധർമ്മരാജാവായ യുധിഷ്ഠിരൻ ഇപ്രകാരം ശൈനേയനെപ്പറ്റി ചിന്തിച്ചു: 'അർജ്ജുനൻ പോയവഴിക്ക് ഞാൻ സത്യപരാക്രമനായ സാത്യകിയെ, മിത്രങ്ങൾക്ക് അഭയംകരനായ ശൈനേയനെ അയച്ചു. മുമ്പ് ഒന്നായി വിചാരിച്ചിരുന്ന അവനെ ഇപ്പോൾ രണ്ടായവിധത്തിലാക്കി ഞാൻ. അവന്റെ വൃത്താന്തം അറിയാതെ പറ്റുകയില്ല. അർജ്ജുനനെപ്പറ്റിയും ഇപ്പോൾ എനിക്ക് അറിയാതെ തരമില്ല. അർജ്ജുനന്റെ തുണയ്ക്കായിട്ടാണ് ഞാൻ സാത്യകിയെ വിട്ടത്. ഇപ്പോൾ ഞാൻ ആ സാത്വതനെ തുണയ്ക്കുവാൻ പോരിലേക്ക് ആരെ വിടും? ശൈനേയനെ തിരക്കാതെ, ഞാൻ എന്റെ അനുജനെ മാത്രം കിണഞ്ഞ് അന്വേഷണം ചെയ്താൽ എന്നെ ജനങ്ങൾ ഗർഹിക്കും! ധർമ്മപുത്രനായ യുധിഷ്ഠിരൻ സോദരനെപ്പറ്റി മാത്രം അന്വേഷണം നടത്തി. സത്യവിക്രമിയായ ആ വാർഷ്ണേയനെപ്പറ്റി ചിന്തിക്കുന്നേയില്ല എന്നല്ലേ ജനങ്ങൾ പറയുക? അതുകൊണ്ടു ഞാൻ ഭീമസേനനെ മഹാത്മാവായ മാധവന്റെ (സാത്യകിയുടെ) പിറകേ അയയ്ക്കുകയാണ്. ശത്രുജിത്തായ അർജ്ജുനനിൽ എനിക്ക് ഏതുവിധം പ്രീതിയുണ്ടോ അപ്രകാരംതന്നെ യുദ്ധോദ്ധതനായ സാത്യകിയിലും എനിക്കു പ്രീതിയുണ്ട്. ശൈനേയനായ ആ വീരന് ഞാൻ വലിയ ഭാരമാണ് വെച്ചുകൊടുത്ത്. മിത്രോപചാരംകൊണ്ടും, ഗൗരവംകൊണ്ടും ആ ബലവാൻ കടലിൽ മത്സ്യമെന്നപോലെ കൗരവപ്പടയിൽ ചെന്നുചാടി. പിന്മാറാത്ത ആ ശൂരന്മാരുടെ ശബ്ദം കേൾക്കുന്നുണ്ട്. ധീമാനായ ആ വൃഷ്ണിവീരനുമായി അവർ തമ്മിൽപ്പൊരുതുകയാണ്. കാലോചിതമായി ദൃഢമായ ഉറപ്പുള്ളവരാണ് അവർ. അവിടെത്തന്നെ മഹാവില്ലാളിയായ ഭീമസേനനും, ആ മഹാരഥന്മാർ നില്ക്കുന്നിടത്ത് എത്തണം. ഭീമന്ന് അസാദ്ധ്യമായി ലോകത്തിൽ ഒന്നുംതന്നെയില്ല. കിണഞ്ഞേല്ക്കുകയാണെങ്കിൽ ഇവൻ പോരിൽ പരക്കെ സകല വില്ലാളിവീരന്മാരെയും അടിച്ചുനിറുത്തുവാൻതക്ക കരബലമുള്ളവനാണ്. ആ മഹാബാഹുവിന്റെ കരബലംകൊണ്ടാണ് ഞങ്ങളൊക്കെ വനവാസംകഴിച്ച് എത്തിയത്. പോരിലൊന്നിലും തോല്ക്കുകയുമുണ്ടായില്ല. ശൈനേയനെ തിരക്കുവാൻ ഞാൻ ഭീമനെ അയയ്ക്കുകയാണെങ്കിൽ പോരിൽ ആ ശൈനേയധനഞ്ജയൻ സനാഥരാകും. വാർഷ്ണേയജിഷ്ണുക്കൾ പോരിൽ അശോച്യന്മാർതന്നെയാണ്. വാസുദേവൻ കാക്കുന്നവരെപ്പറ്റി വ്യസനിക്കേണ്ട കാര്യമില്ല. പോരെങ്കിൽ അവർ അസ്ത്രവിചക്ഷണന്മാരുമാണ്. ഞാൻ എന്റെ ശോകത്തിന്ന് ഒരു പ്രതിവിധി ചെയ്യേണ്ടതാണ്. അതുകൊണ്ട് ഞാൻ സാത്വതന്റെപിന്നാലെയായി അവനെ അനുഗമിക്കുവാൻ ഭീമനേയും വിടുകയാണ്. അങ്ങനെ ഞാൻ ചെയ്താൽ സാത്യകിയെപ്പറ്റി ചെയ്യേണ്ടതു ചെയ്തു എന്ന ഒരു കൃതാർത്ഥതയും അതിൽ വന്നുകൂടും'. എന്നു മനസ്സിൽ വിചാരിച്ചു ധർമ്മപുത്രരാജാവ് സൂതനോട് ഭീമന്റെ മുമ്പിൽ രഥം എത്തിക്കുവാനായി ആവശ്യപ്പെട്ടു. ധർമ്മപുത്രൻ പറഞ്ഞതു കേട്ട് അശ്വവിചക്ഷണനായ സൂതൻ, പൊന്നുകൊണ്ട് അലങ്കരിച്ച ആ രഥം ഭീമന്റെ പാർശ്വത്തിലെത്തിച്ചു. ഭീമന്റെ സമീപത്തെത്തി, കാലോചിതമായി ചിന്തിച്ച് രാജാവു പലതും പാരവശ്യത്തോടെ ഭീമനോടു പറഞ്ഞു: 'ഒറ്റത്തേരാൽ ദേവദൈത്യഗന്ധർവ്വന്മാരെ ജയിച്ചവനായ നിന്റെ സോദരന്റെ കൊടിയടയാളം ഞാൻ കാണുന്നില്ല.' ഇപ്രകാരം ജ്യേഷ്ഠൻ പറയുന്നതു കേട്ട് ഭീമൻ പറഞ്ഞു: 'ഞങ്ങൾ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല ഭവാനിൽ ഇപ്രകാരമുള്ള പാരവശ്യം. പണ്ട് ഇണ്ടൽപ്പെട്ടുനിന്ന ഞങ്ങൾക്ക് ഭവാനായിരുന്നു ആശ്രയം. അല്ലയോ, രാജാവേ! ഭവാൻ എഴുന്നേല്ക്കുക. ചെന്ന് എതിർക്കുക. എതിർക്കൂ! എനിക്കും വേണ്ടതെന്താണെന്ന് ഭവാനാജ്ഞാപിച്ചാലും! അസാദ്ധ്യമായി എനിക്കു യാതൊരു കർമ്മവുമില്ല. അല്ലയോ കുരുശ്രേഷ്ഠാ! ഭവാൻ കല്പിച്ചാലും! ശോകത്തിൽ കരൾവെയ്ക്കരുത്.' അതു കേട്ട് കൃഷ്ണസർപ്പം പോലെ ചീറി കണ്ണുകളിൽനിന്ന് അശ്രുക്കൾ വാർത്ത്, മുഖംവാടി ഭീമസേനനോട് ഇപ്രകാരം രാജാവു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "പാഞ്ചജന്യം എന്ന ശംഖിന്റെ ശബ്ദം ഇതാകേൾക്കുന്നു. യശസ്വിയായ വാസുദേവൻ ചൊടിച്ച് ഊതുന്നതുപോലെ എനിക്കു തോന്നുന്നു. നിന്റെ തമ്പിയായ ധനഞ്ജയൻ ചത്തുവീണു എന്നാണെനിക്കു തോന്നുന്നത്. അവൻ മൃതനായതിന്നുശേഷം തീർച്ചയായും കൃഷ്ണൻ പൊരുതുകയാണ്! ആ സത്വവാന്റെ വീര്യത്തെയാണ് പാണ്ഡവന്മാർ ഉപജീവിച്ചത്. ഭയത്തിൽ വാനോർ ഇന്ദ്രനെ എന്നവിധം പാണ്ഡവന്മാർ അവനെ ആശ്രയിച്ചുജീവിച്ചു. ആ ശൂരനായ ജയദ്രഥന്നു വേണ്ടി കൗരവപ്പടകയറി അവൻ പോയത് നാം കണ്ടു. എന്നാൽ, തിരിച്ചുവരുന്നതു കാണുന്നുമില്ല. ശ്യാമനും യുവാവുമായ ഗുഡാകേശൻ സുന്ദരാംഗനാണ്, മഹാരഥനാണ്, വ്യൂഢോരസ്കനാണ്, മഹാബാഹുവാണ്, മത്തേഭപ്രൗഢവിക്രമനാണ്, ചകോരനേത്രനാണ്, താമ്രാക്ഷനാണ്, ശത്രുഭീഷണനാണ്. ഹേ, അരിന്ദമാ! നിനക്കു ശുഭം ഭവിക്കട്ടെ! എന്റെ ദുഃഖത്തിന് ഇതാണു കാരണം. പാർത്ഥൻ കാരണമായും സാത്യകി കാരണമായും ഞാൻ ദുഃഖിക്കുന്നു. ഹവിസ്സാൽ അഗ്നിയെന്നപോലെ ദുഃഖം വളരുന്നു. അവന്റെ കൊടിയടയാളം കാണുന്നില്ല. അതുകൊണ്ട് ഞാൻ ഉൽക്കണ്ഠിതനാകുന്നു. അവൻ വീണിട്ട് കൃഷ്ണൻ രണോദ്ധതനായി എതിർക്കുകയാണ്. ആ നരവ്യാഘ്രനെ നീ അറിയുക. ശൈനേയനേയും അറിയുക. അവൻ തേരാളിയായ നിന്റെ തമ്പിയെ പിൻതുടർന്നതാണ്. ആ മഹാബാഹുവെക്കാണാതെ ഈ ഞാൻ കശ്മലപ്പെടുകയാണ്. അല്ലയോ, ഭീമാ! നീയൊന്നു ചെന്ന് അന്വേഷിക്കൂ! അർജ്ജുനൻ പോയവഴിക്ക് ഒന്നു പോയിവരൂ! വീരനായ സാത്യകി പോയവഴിക്ക് ഒന്നു പോയിവരൂ! നിന്നെക്കൊണ്ടു കഴിയുമെങ്കിൽ ഒന്നു പോയിവരൂ! ഞാൻ പറഞ്ഞതൊന്നു കേൾക്കൂ! നീ ധർമ്മജ്ഞനല്ലേ? നിന്റെ ചേട്ടനല്ലേ അനിയാ, പറയുന്നത്! ശൈനേയനെ നോക്കുന്ന മാതിരി അത്രയ്ക്ക് അർജ്ജുനെ തിരക്കേണ്ട. എന്റെ പ്രിയത്തിന്നുവേണ്ടിയാണ് ഭീമാ, അവൻ അർജ്ജുനനെ തേടിപ്പോയത്. ബുദ്ധിഹീനന്മാരായ ജനങ്ങൾ പോകാത്ത ഘോരമായ ദുർഗ്ഗമമാർഗ്ഗത്തിലൂടെയാണ് സാത്യകി പോയത്. നീ സുഖമായി കൃഷ്ണനേയും സാത്യകിയേയും കണ്ട്, സിംഹനാദംകൊണ്ട് എന്നെ വിവരം ഗ്രഹിപ്പിക്കൂ, ഭീമാ!"

**127. ഭീമന്റെ പരാക്രമം –** ഭീമൻ പറഞ്ഞു: "ബ്രഹ്മാവ്, രുദ്രൻ, ഇന്ദ്രൻ, വരുണൻ എന്നിവരെ പണ്ടു വഹിച്ചിരുന്ന തേരിൽക്കയറിയാണ് കൃഷ്ണന്മാർ പോയിരിക്കുന്നത്. അവർക്ക് യാതൊരു ഭയവുമില്ല. ഞാൻ ഭവാന്റെ ആജ്ഞ ശിരസാവഹിച്ച് ഇതാ

പോകുന്നു! അങ്ങു ദുഃഖിക്കരുത്. ഞാൻ ഉടനെ ആ നരവ്യാഘ്ര ന്മാരെക്കണ്ട് അങ്ങയ്ക്ക് അറിവുനല്കുന്നതാണ്.''

സഞ്ജയൻ പറഞ്ഞു: "ഇത്രമാത്രം പറഞ്ഞ് മഹാബലനായ ഭീമൻ, ധൃഷ്ടദ്യുമ്നനേയും മറ്റ് ഇഷ്ടന്മാരേയും രാജാവിനെ ഏല്പിച്ച്, പുറപ്പെട്ടു. ഭീമൻ ഇപ്രകാരം ധൃഷ്ടദ്യുമ്നനോടു പറഞ്ഞു: 'അല്ലയോ ധൃഷ്ടദ്യുമ്നാ, ഭവാൻ വളരെയേറെ ശ്രദ്ധ യോടെ ഇരിക്കണം. ധർമ്മജനെ ജീവനോടെ പിടിച്ചുകൊടുക്കാ മെന്ന് ദ്രോണൻ ശപഥംചെയ്ത കാര്യം അങ്ങയ്ക്ക് അറിവുള്ള താണല്ലോ. ആ മഹാരഥൻ സർവ്വ ഉപായവും പ്രയോഗിച്ച് അതിന്നു ശ്രമിക്കുകയാണ്. നമുക്ക് രാജാവിനെ കാക്കുക എന്ന താണ് ഏറ്റവും വലിയ കാര്യം. ഇപ്പോൾ ഞാൻ പോകേണ്ടതായ അത്യാവശ്യമൊന്നുമില്ല. അതിനേക്കാൾ പ്രാധാന്യമർഹിക്കുന്ന താണ് ധർമ്മജന്റെ സംരക്ഷണം. എന്നാൽ ജ്യേഷ്ഠൻ കല്പി ച്ചാൽ എനിക്ക് അതിന്നെതിരായിപ്പറയുവാൻ വയ്യ. അതുകൊണ്ടു മരണമടുത്തുനില്ക്കുന്ന സൈന്ധവനുള്ള ദിക്കിലേക്കു ഞാൻ ഇതാ പോകുന്നു. നീ ധർമ്മരാജാവിന്റെ ആജ്ഞയ്ക്കു ശങ്കകൂ ടാതെ നില്ക്കുക! അർജ്ജുനനും സാത്യകിയും പോയ മാർഗ്ഗം നോക്കി ഞാൻ ഇതാ പോകുന്നു ഞാൻ പറഞ്ഞ കാര്യം നല്ല പോലെ ഓർത്തു കരുതിനില്ക്കുക. ഈ യുദ്ധത്തിൽ ഏറ്റവും പ്രാധാന്യമുള്ള കാര്യം അതാണെന്ന് ധരിക്കുന്നുണ്ടല്ലൊ!'

ഭീമൻ പറഞ്ഞതു കേട്ട് ധൃഷ്ടദ്യുമ്നൻ വൃകോദരനോടു പറഞ്ഞു: 'എടോ പാർത്ഥാ, ഭവാന്റെ ഇഷ്ടം ഞാൻ ചെയ്തുകൊ ള്ളാം. ധൃഷ്ടദ്യുമ്നനെ കൊല്ലുന്നതിന്നു മുമ്പ് ദ്രോണൻ യുദ്ധ ത്തിൽ ധർമ്മജനെ പിടിക്കുകയില്ല അതു നിശ്ചയമാണ്.'

അങ്ങനെ ധർമ്മരാജാവിനെ ധൃഷ്ടദ്യുമ്നന്റെ രക്ഷയിൽ ഏല്പിച്ച്, ജ്യേഷ്ഠനാകുന്ന ഗുരുവിനെ കുമ്പിട്ടു നമസ്കരിച്ച്, അർജ്ജുനന്റെ അടുത്തേക്കു യാത്രയായി. തന്റെ സോദരനെ കൗന്തേയനായ രാജാവു തഴുകി, ശിരസ്സിൽ ഘ്രാണിച്ച് ആശി സ്സുനല്കി. സന്തുഷ്ടന്മാരായ ദ്വിജന്മാരെ അർപ്പിച്ച് മുറയ്ക്കു വലംവെച്ച് എട്ടു മംഗളങ്ങളേയും തൊട്ട് കൈരാതമദ്യം സേവി ച്ചു. ഇരട്ടി ആയുധങ്ങളോടുകൂടി മദരക്താന്തദൃഷ്ടിയായ വിപ്ര സ്വസ്ത്യയനംവാങ്ങി. വിജയപ്രാപ്തിയുടെ സൂചന കണ്ടു വിജ യാനന്ദമുണ്ടാക്കുന്ന ബുദ്ധിനിലയോടുകൂടി, അജയ്യമായ അനു കൂലവായുവിന്റെ ഗതി കണ്ട്, ചട്ടയിട്ട്, കുണ്ഡലമണിഞ്ഞ്, അംഗ ദം, കൈയുറ എന്നിവ ധരിച്ച്, മഹാബാഹുവായ ഭീമൻ നല്ല രഥ ത്തിൽക്കയറി. മിന്നൽപാറുന്ന കാർമേഘംപോലെയുള്ള ഇരിമ്പു ചട്ടയണിഞ്ഞ് മഞ്ഞച്ചുവപ്പും തൂവെള്ളയുമായ വസ്ത്രങ്ങൾ അണിഞ്ഞ്, കണ്ഠസൂത്രം ധരിച്ച്, മഴവില്ലണിഞ്ഞ മേഘം പോലെ അവൻ ശോഭിച്ചു.

ഭീമൻ നിന്റെ പടയോടേറ്റു പൊരുതുവാൻ പോകുന്ന സമ യത്ത് പാഞ്ചജന്യത്തിന്റെ ആരവം ഘോരമായി വീണ്ടും കേട്ടു. മൂന്നുലോകവും വിറപ്പിക്കുന്ന ആ ശബ്ദം ഉച്ചത്തിൽ കേട്ടപ്പോൾ മഹാഭുജനായ ഭീമനോടു വീണ്ടും ധർമ്മജൻ പറഞ്ഞു: 'കേട്ടില്ലേ ഭീമാ, വൃഷ്ണികുലശ്രേഷ്ഠൻ വിളിക്കുന്ന ശംഖിന്റെ ധ്വനി. ഭൂമിയും ആകാശവും നിറഞ്ഞ് നിഷ്ഠൂരമായി മുഴങ്ങുന്നു! സവ്യ സാചി തീർച്ചയായും ആപത്തിൽ അകപ്പെട്ടിരിക്കുകയാണ്. കുരു ക്കളോട് ശംഖുചക്രഗദാധരനായ കൃഷ്ണൻ എതിർക്കുകയാ ണ്. ഇന്ന് ആര്യയായ കുന്തിയും പാഞ്ചാലിയും മാധവിയും ബന്ധുക്കളോടുകൂടി വലുതായ ദുഃഖദർശനം കാണുവാൻപോ വുകയാണ്. ഭീമാ, നീ വേഗം പോവുക! പോയി ധനഞ്ജയനെ കാണുക! അവനെക്കാണാതെ എന്റെ ദേഹം തളരുന്നു. സാത്വ തന്റെ കഥയെന്തായിരിക്കും? അവനെപ്പറ്റി ചിന്തിക്കുമ്പോൾ തല ചുറ്റിപ്പോകുന്നു. ഭീമാ! വേഗം പോവുക!' ഇപ്രകാരം യുധിഷ്ഠി രൻ പറഞ്ഞതുകേട്ട് ജ്യേഷ്ഠന്റെ ഇഷ്ടത്തിന്നായി ഭീമൻ പുറ പ്പെട്ട്, ഉടുമ്പിൻതോൽ കൈയുറയിട്ട്, ഊക്കൻവില്ലു കൈയിലെ ടുത്ത്, പെരുമ്പറ മുഴക്കിച്ച്, ശംഖുവിളിച്ച്, സിംഹനാദനംചെയ്തു, ചെറുഞാണൊലികൂട്ടി. ആ ശബ്ദം കേട്ടപ്പോൾ വീരന്മാരുടെ ഉള്ളിടിഞ്ഞു. ഘോരമായ ആകാരംപൂണ്ട് ഭീമൻ ശത്രുക്കളുടെ നേരെ കുതിച്ചു. അവനെ ഇണങ്ങിയ ശക്തരായ കുതിരകൾ വഹി ച്ചു. വിശോകൻ മനോജവത്തിൽ അവയെ വിട്ടു.

ഭീമൻ പടത്തലയ്ക്കൽ എത്തി, കൈകൊണ്ട് അടിച്ചുടച്ചും, ചെറുഞാണൊലികൂട്ടിയും, വലിച്ചിഴച്ചും പടത്തലയിളക്കി.

ആ മഹാബാഹു പോകുന്നസമയത്ത് ശൂരന്മാരായ പാഞ്ചാ ലസോമകന്മാർ ഇന്ദ്രനെ സുരന്മാർ എന്നപോലെ പിന്തുടർന്നു. അവനെ ഉടനെ ചെന്ന് ധൃതരാഷ്ട്രപുത്രന്മാർ വളഞ്ഞു. ദുശ്ശളൻ, ചിത്രസേനൻ, കുണ്ഡഭേദി, വിവിംശതി, ദുർമ്മുഖൻ, ദുസ്സഹൻ, വികർണ്ണൻ, ശലൻ, വിന്ദൻ, അനുവിന്ദൻ, സുമുഖൻ, ദീർഘബാ ഹു, സുദർശനൻ, വൃന്ദാരകൻ, സുഹസ്തൻ, സുഷേണൻ, ദീർഘലോചനൻ, രൗദ്രകർമ്മാവ്, അഭയൻ, സുവർമ്മൻ, ദുർവ്വി മോചനൻ എന്നീ തേജ്വികളായ രഥിവീരന്മാർ പടയാളികളോടു കൂടി പിന്തുടർന്നു. സന്നദ്ധരായ ആ വീരന്മാർ പോരിൽ ഭീമ നോടു പാഞ്ഞേറ്റു. അവർ ചുറ്റും വളഞ്ഞപ്പോൾ ശൂരനായ മഹാ രഥൻ, ഭീമൻ, അവരെ ക്ഷുദ്രജന്തുക്കളെ നോക്കി സിംഹം എന്ന പോലെ ഊക്കിൽ എതിർത്തു. ദിവ്യരായ അവർ ദിവ്യാസ്ത്രങ്ങൾ കാണിച്ച് എതിർത്തു. ശരങ്ങളാൽ അവർ അർക്കനെ മഴക്കാർ എന്നവിധം ഭീമനെ മൂടി. അവരെക്കടന്ന് ഭീമൻ ദ്രോണപ്പട യിൽക്കയറി ആദ്യമായി ആനപ്പടയിലേക്ക് ശരം വർഷിച്ചു. ഒട്ടും താമസിക്കാതെ അമ്പുകൾകൊണ്ട് അവൻ ദിക്കിലൊക്കെ എയ്തുവിട്ട് പവനപുത്രൻ ഉടച്ചുവിട്ടു. ശരധ്വനികേട്ട്, കാട്ടിൽ മാൻകൂട്ടം എന്നപോലെ ഭയപ്പെട്ട്, ഘോരമായി ആനകൾ ചിന്നം വിളിച്ചു പാഞ്ഞുപോയി. പിന്നെ അവൻ ദ്രോണപ്പടയിൽ കടന്നു. ഉടനെ അവനെ ദ്രോണൻ സമുദ്രത്തെ കരയെന്നപോലെ തടു ത്തു.അവന്റെ നെറ്റിമേൽ ചിരിച്ചുകൊണ്ട് നാരാചം എയ്തു. ആ ശരങ്ങൾ തറച്ചു പാണ്ഡവൻ ഊർദ്ധ്വരശ്മിയായ ദിനേശനെ പ്പോലെ ശോഭിച്ചു.

ദ്രോണൻ ഈ സമയത്തു വിചാരിച്ചു അർജ്ജുനൻ പൂജി ച്ചതുപോലെ ഭീമനും തന്നെ പൂജിക്കുമെന്ന്. ദ്രോണൻ ഭീമനോടു പറഞ്ഞു: 'എടോ ഭീമാ, നിനക്ക് ശത്രുപ്പടയിൽ കയറുവാൻ ശത്രു വായ എന്നെ പോരിൽ ജയിക്കാതെ കഴികയില്ല. നിന്റെ അനുജ നോടുകൂടി കൃഷ്ണൻ പോയത് എന്റെ സമ്മതത്തോടുകൂടിയാ ണ്. നിനക്ക് എന്റെ സൈന്യത്തിൽ കയറുവാൻ പറ്റുകയില്ല.'

ഗുരു ഇപ്രകാരം പറഞ്ഞപ്പോൾ ഭീമൻ ഒട്ടും ഭയപ്പെടാതെ രക്താരുണനേത്രനായി ഇപ്രകാരം പറഞ്ഞു: 'ഹേ ബ്രഹ്മബ ന്ധോ, ഭവാന്റെ സമ്മതത്താലല്ല അർജ്ജുനൻ പോയത്. അവൻ ഇന്ദ്രന്റെ പടയായാലും തകർത്തുകയറുന്ന ദുർദ്ധർഷനാണ്. അവൻ നിന്നെ മാനിക്കുന്നതിന്നുവേണ്ടി പൂജിച്ചതാണ്. കരുണാ ശാലിയായ അർജ്ജുനനല്ല ഞാൻ! ഞാൻ ഭവാന്റെ വൈരിയായ ഭീമനാണ്. നീ ഞങ്ങൾക്ക് പിതൃതുല്യനായ ഗുരുവാണ്. ഞങ്ങൾ അപ്രകാരം ഭവാനോട് ബന്ധപ്പെട്ടവരായി കരുതുന്നു. ഭവാനെ കൈകൂപ്പിക്കൊണ്ടു നില്ക്കുന്ന വിനീതരാണ്. എന്നാൽ ഭവാന്റെ വാക്കുകൊണ്ട് അപ്രകാരമല്ല കാണുന്നത്. അങ്ങ് ഞങ്ങളുടെ ശത്രുവായിട്ടാണ് വിചാരിക്കുന്നതെങ്കിൽ അങ്ങനെയാകട്ടെ! അതുകൊണ്ട് ഈ ഭീമൻ ശത്രുവിന്നു ചേർന്ന ക്രിയയാണ് ഭവാ നോടു ചെയ്യുവാൻ വിചാരിക്കുന്നത്. ഇതാ കണ്ടുകൊള്ളുക!' ഇപ്രകാരം ക്രോധത്തോടെ പറഞ്ഞ് ഭീമൻ ഗദ ചുഴറ്റി അവന്റെ നേരെ ആഞ്ഞു വിട്ടു. ഉടനെ ദ്രോണൻ തേർവിട്ട് ചാടിക്കളഞ്ഞു. ദ്രോണന്റെ അശ്വങ്ങൾ, സൂതൻ, രഥം, ധ്വജം ഇവയെല്ലാം തകർത്തുവിട്ട് ആ വൻഗദ പിന്നെ യോധന്മാരെ ക്കൂടി, വൃക്ഷ ങ്ങളെ മാരുതനെന്നപോലെ തകർത്തുകളഞ്ഞു. ഉടനെ ആ മഹാ രഥനെ നിന്റെ മക്കൾ ചെന്നു വീണ്ടും വളഞ്ഞു. വേറെ തേരിൽ ആ പ്രഹാരിപ്രവരനായ ഗുരു കയറി പോരിന്നായി ചെന്നു നില്പായി. പരാക്രമിയായ ഭീമസേനൻ ക്രുദ്ധനായി മുമ്പിൽ നില്ക്കുന്ന തേർക്കൂട്ടത്തിൽ അമ്പു വർഷിച്ചു. പോരിൽ എയ്തു കിണഞ്ഞേല്ക്കുന്ന നിന്റെ മഹാരഥന്മാരായ മക്കൾ, ജയകാം ക്ഷികളായ ഭീമബലന്മാർ ഭീമനുമായി പൊരുതി. ഉടനെ ചൊടിച്ച് ദുശ്ശാസനൻ ഭീമന്റെനേരെ തേർവേൽ ചാട്ടി, ഭീമനെ കൊല്ലുവാൻ ശ്രമിച്ചു. നിന്റെ മകൻ ചാട്ടിയ ശക്തിയേറിയ വേൽ അടുത്ത

പ്പോൾ ഭീമൻ അതിനെ രണ്ടായി ഖണ്ഡിച്ചു. അത് വലിയ ഒരത്ഭുതമായിത്തീർന്നു. ഉടനെ ഭീമൻ മൂന്നു കൂരമ്പുകൾ കുണ്ഡഭേദിയെ എയ്തു. സുഷേണനേയും ദീർഘനേത്രനേയും കുണ്ഡഭേദിയേയും ഇങ്ങനെ മൂന്നുപേരേയും കൊന്നു. പിന്നെ യശസ്വിയായ വൃന്ദാരകനേയും പൊരുതുമ്പോൾ കൊന്നു. പിന്നെ രൗദ്രകർമ്മാവ്, അഭയൻ, ദുർവ്വിമോചനൻ ഇങ്ങനെ മൂന്നു പേരേയും മൂന്നമ്പുകൊണ്ട് ഭീമൻ കൊന്നുവീഴ്ത്തി. ബലവാനായ ഭീമൻ ഇപ്രകാരം കൊന്നൊടുക്കുമ്പോൾ നിന്റെ ശേഷിച്ച മക്കൾ പ്രഹാരിയായ ഭീമനെ ചുറ്റും ഏറ്റുവളഞ്ഞു. ഭീമകർമ്മാവായ ഭീമനിൽ അവർ ശരങ്ങൾ വർഷിച്ചു. മഴക്കാലത്ത് കാറുകൾ മന്നിൽ മഴപെയ്യുന്നപോലെ ശരവർഷം തൂകി. ആ ശരവർഷം അവൻ ശിലാവർഷത്തെ, മലയെന്നപോലെ ഏറ്റിട്ടും ആ പാണ്ഡവൻ പിന്മടങ്ങിയില്ല. പിന്നെ ഭീമൻ ചിരിച്ച് വിന്ദൻ, അനുവിന്ദർ, സുവർമ്മാവ് എന്നീ നിന്റെ ഉണ്ണികളേയും കാലപുരിക്കു നിഷ്പ്രയാസം അയച്ചു. പിന്നെ നിന്റെ പുത്രനായ സുദർശനനേയും ഭീമൻ പോരിൽ എയ്തു. അവൻ അപ്പോൾത്തന്നെ ചത്തുവീഴുകയും ചെയ്തു. ഉടനെ തേർനിരകളിലും ബാണം വർഷിച്ച്, താമസിക്കാതെ പത്തു ദിക്കിലേക്കും നോക്കി ഭീമൻ അടിച്ചുതകർത്തു.

അങ്ങനെ തേരൊലികൊണ്ടും ആർപ്പുവിളികൊണ്ടും ഭയപ്പെട്ട് കൂട്ടംപിരിഞ്ഞ് അമ്പരന്ന നിന്റെ മക്കളെല്ലാം ഭീമനെ ഭയപ്പെട്ട് ഓടിക്കളഞ്ഞു.

ഉടനെ ഭീമൻ നിന്റെ മക്കളുടെ സൈന്യത്തെ പിൻതുടർന്നു. പോരിൽ കൗരവന്മാരെ എങ്ങും എയ്തു. ഭീമസേനൻ കൊന്നൊടുക്കുന്ന നിന്റെ ആൾക്കാർ അശ്വങ്ങളെ അടിച്ചാട്ടി, ഭീമനെവിട്ട് ഓടി. അവരെ മഹാബലനായ ഭീമൻ ജയിച്ച് സിംഹനാദം ചെയ്യുകയും കൈകൊട്ടി ആർക്കുകയുംചെയ്തു.

ഉച്ചത്തിൽ കൈകൊട്ടിയാർത്ത് മഹാബലനായ ഭീമസേനൻ തേർക്കൂട്ടത്തെ ഭയപ്പെടുത്തി ഓടിക്കുകയും ശ്രേഷ്ഠയോദ്ധാക്കളെ എയ്തു വീഴ്ത്തുകയുംചെയ്തു. അങ്ങനെ തേരാളികളുടെ നിരയിൽക്കയറി അവൻ ദ്രോണപ്പടയോട് ഏറ്റുമുട്ടി പോരാടി."

**128. യുധിഷ്ഠിരന്റെ ഹർഷം** – സഞ്ജയൻ പറഞ്ഞു: "തേർക്കൂട്ടത്തെ കടന്നുകയറി ഏല്ക്കുന്ന ഭീമനെക്കണ്ട് സ്മിതത്തോടുകൂടി ആചാര്യൻ പോരിൽ തടുക്കുവാനായി ശരവർഷം ചൊരിഞ്ഞു. ദ്രോണൻ തൂകുന്ന ശരവർഷം പാനം ചെയ്യുന്നതുപോലെ, സോദര്യന്മാരോടു മായകൊണ്ട് സൈന്യത്തെ മയക്കുന്നവിധം അവൻ ഏറ്റു. മഹാധനുർദ്ധരന്മാരായ നിന്റെ മക്കൾ, രാജാക്കന്മാർ, ശക്തിയെല്ലാം കാണിക്കുന്നവിധം ഭീമനെ വളഞ്ഞു. അവരാൽ ചുറ്റപ്പെട്ട ഭീമൻ ചിരിച്ചുകൊണ്ടു സിംഹനാദം ചെയ്തു. അവരെ നോക്കി ഗദ കൈയിലെടുത്തു. ശത്രുപക്ഷത്തെ മുടിക്കുമാറ് അതിനെ ഊക്കോടെ വിട്ടു. ഇന്ദ്രൻ അശനിവിടുന്ന മട്ടിൽ ആ ശക്തൻ വിട്ട ഗദ മഹാഘോഷത്തോടെ ഭൂമി മുഴക്കി പോരിൽ നിന്റെ യോദ്ധാക്കളെ തകർത്തുകളഞ്ഞു. ജ്വലിക്കുന്ന 'ഭീമഗദ' നിന്റെ മക്കളെയെല്ലാം ഭയചകിതരാക്കി. തേജസ്സോടുകൂടി ആ ഗദ പാഞ്ഞുവരുന്നതു കണ്ടപ്പോൾ ഉച്ചത്തിൽ ആർത്ത് നിന്റെ ഭടന്മാരൊക്കെ പാഞ്ഞു. അതിന്റെ ദുസ്സഹമായ ആരവം കേട്ടിട്ട് മനുഷ്യർ അവിടെ വീഴുകയും തേരിലിരിക്കുന്നവർ തേർവിട്ടു പായുകയും ചെയ്തു. ഗദ കൈയിലെടുത്ത ഭീമസേനൻ കൊന്നൊടുക്കുന്ന നിന്റെ ഭടന്മാർ പോരിൽ ഭയപ്പെട്ട്, പുലിയാൽ ഘ്രാണിക്കപ്പെടുന്ന മാൻകൂട്ടങ്ങൾപോലെ ഓടിക്കളഞ്ഞു. പോരിൽ ദുരാസദമായ രിപുനിരയെ ഭീമൻ ഓടിച്ചു. ഊക്കിൽ ഗരുഡനെപ്പോലെ അവൻ പടയിലേക്കു പറന്നുകയറി.

രഥയൂഥപനായ അവൻ ഇപ്രകാരം മുതിർന്നപ്പോൾ ദ്രോണൻ അവനെ ശരനിരയാൽ നിർത്തി പാണ്ഡവന്മാർക്ക് ഭയംനല്കുമാറ് ഒന്ന് ഉൽക്കടമായി ആർത്തു. ആ യുദ്ധം ഘോരമായ ദേവാസുരയുദ്ധംപോലെ ഭയങ്കമായിത്തീർന്നു. ദ്രോണനും ഭീമസേനനും തമ്മിലുണ്ടായ യുദ്ധം അത്ര ഭീഷണമായിരുന്നു.

ദ്രോണന്റെ വില്ലിൽനിന്നു പായുന്ന തീക്ഷ്ണബാണഗണങ്ങൾകൊണ്ട് നൂറും ആയിരവും വീരയോധന്മാർ പോരിൽ മുടിയുമ്പോൾ തേരിൽനിന്ന് ഊക്കോടെ പാണ്ഡവൻ ചാടി. കണ്ണു ചിമ്മി കാൽനടയായി ദ്രോണന്റെ സമീപത്തിൽച്ചെന്നു. ദ്രോണൻ വിടുന്ന ശരവർഷം, കാളക്കൂറ്റൻ മേഘവർഷം സഹിക്കുന്നതുപോലെ ലീലയാൽ നരവ്യാഘ്രനായ ഭീമൻ സഹിച്ചു. അങ്ങനെ ദ്രോണന്റെ ശരവർഷം സഹിച്ച്, ഭീമൻ പാഞ്ഞുചെന്ന് ദ്രോണന്റെ രഥം ഈഷയിന്മേൽ പിടിച്ചു പൊക്കി ഒരേറുകൊടുത്തു. ഭീമൻ പൊക്കി എറിഞ്ഞ ദ്രോണൻ അവിടെനിന്നെഴുന്നേറ്റ് മറ്റൊരു തേരിൽക്കയറി വ്യൂഹദ്വാരത്തിലേക്ക് ഓടിച്ചെന്നു. ആ തവ്വിൽ ഭീമന്റെ സൂതൻ അശ്വങ്ങളെ ഓടിച്ചുകയറ്റി. അതിവേഗത്തിൽ ഭീമൻ അശ്വങ്ങളെ ദ്രോണനെ അതിക്രമിച്ചു കയറ്റിയത് വലിയ ഒരത്ഭുതമായി.

പിന്നെ മഹാബലനായ ഭീമൻ തന്റെ രഥത്തിൽ കയറി എതിർത്ത് വേഗത്തിൽ തന്റെ പുത്രന്റെ സൈന്യത്തിൽച്ചെന്നു. കാറ്റ് വൃക്ഷങ്ങളെയെന്നപോലെ രാജാക്കന്മാരെ ഉടച്ചു. സിന്ധുനദിയുടെ പ്രവാഹം പർവ്വതത്തെയെന്നപോലെ പടയെ പിന്നിട്ട് ഭീമൻ കയറി. ഹാർദ്ദിക്യൻ കാത്തുരക്ഷിക്കുന്ന ഭോജപ്പടയിലേക്കു പാഞ്ഞുകയറി. ഭീമൻ കയറി ആ പടയെ പലമട്ടിൽ ചതച്ചുവിട്ടു. പല ശബ്ദങ്ങൾകൊണ്ട് സൈന്യങ്ങളെ ത്രസിപ്പിച്ചു. പശുക്കളെ വ്യാഘ്രമെന്നപോലെ ഭീമൻ ആ പടയെ ജയിച്ചു. ഭോജസൈന്യത്തെ കയറി ഭീമൻ പിന്നെ കാംബോജപ്പടയിൽക്കയറി. പോരിൽ ചതുരന്മാരായ മ്ലേച്ഛന്മാരേയും മറ്റ് അന്യരേയും വെട്ടിവീഴ്ത്തി ഭീമൻ മുന്നേറി. യുദ്ധംചെയ്യുന്ന സാത്യകിയെ കണ്ടു സന്തോഷിച്ചു.

പിന്നെ ഭീമൻ അതിവേഗത്തിൽ തേരോടിച്ച് സന്നദ്ധനായി അർജ്ജുനനെക്കാണുവാൻ പാഞ്ഞു. പോരിൽ നിന്റെ ഭടന്മാരെ കടന്ന് പാണ്ഡവൻ മഹാരഥനായ ഫൽഗുനൻ പൊരുതിക്കൊണ്ടു നില്ക്കുന്നതായിക്കണ്ടു. ജയദ്രഥവധത്തിന്നായി ആക്രമിക്കുന്ന പരാക്രമിയായ പുരുഷവ്യാഘ്രനെക്കണ്ട് ഭീമൻ ഉച്ചത്തിൽ സിംഹനാദം പൊഴിച്ചു. മഴക്കാലത്തു ഗർജ്ജിക്കുന്ന മേഘപടലത്തിന്റെ സ്വരം പോലെ ആ ഭയങ്കരശബ്ദം എല്ലായിടവും ഒന്നു കുലുക്കി.

അവൻ ഉച്ചത്തിൽ ആർത്തത് പോരിൽ അർജ്ജുനനും, കൃഷ്ണനും ഒപ്പം കേട്ടു. അവർ രണ്ടുപേരും ഭീമനെ കാണുവാൻ സിംഹനാദം പൊഴിച്ചു. പിന്നെ പാർത്ഥനും മാധവനും മഹാനാദത്തോടെ പോരിൽ ഗോവൃഷങ്ങൾപോലെ ഏറ്റു. സഹോദരന്മാരായ ഭീമാർജ്ജുനന്മാരുടെ ശബ്ദം കേട്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ പ്രീതനായി ശോകമെല്ലാം പോയി തെളിഞ്ഞു. ധനഞ്ജയന്ന് യുദ്ധത്തിൽ പ്രഭുവായ രാജാവ് വിജയം ആശംസിച്ചു.

മദോല്ക്കടനായ ഭീമൻ ഇപ്രകാരം അലറുന്ന സമയത്ത് ധർമ്മപുത്രൻ പുഞ്ചിരിതൂകി. താൻ മനസ്സിൽ ഇപ്രകാരം മന്ത്രിച്ചു. 'ഭീമാ, നീ എനിക്ക് അറിവുതന്നു. ഗുരുവിന്റെ വാക്ക് നീ അനുസരിച്ചു. നീ ദ്വേഷിക്കുന്നവർക്ക് ഒരിക്കലും പോരിൽ വിജയം ലഭിക്കുകയില്ല. ഭാഗ്യം! സവ്യസാചി യുദ്ധത്തിൽ ജീവിക്കുന്നു! ഭാഗ്യം! സത്യവിക്രമനായ സാത്യകി കുശലിയായി വർത്തിക്കുന്നു! ഭാഗ്യം! കൃഷ്ണാർജ്ജുനന്മാർ ഗർജ്ജിക്കുന്നതും ഞാൻ കേൾക്കുന്നു! ശക്രനെ പോരിൽ ജയിച്ച് അഗ്നിയെ തർപ്പിച്ച വീരനായ ഫൽഗുനൻ പോരിൽ ശത്രുക്കളെ വീഴ്ത്തിക്കൊണ്ട് ഭാഗ്യം! ജീവിക്കുന്നു! ആരുടെ കൈയൂക്കുകൊണ്ടാണ് ഞങ്ങളൊക്കെ ജീവിക്കുന്നത്, ആ ശത്രുസൈന്യഹന്താവായ ഫൽഗുനൻ ഭാഗ്യത്താൽ ജീവിക്കുന്നു! മാനവർക്കുപോലും ജയിക്കുവാൻ കഴിയാത്ത നിവാത കവചപ്പടയെ ഒറ്റത്തേരാൽ ജയിച്ച ഫൽഗുനൻ ഭാഗ്യത്താൽ ജീവിക്കുന്നു! ഗോഗ്രഹണത്തിന്ന് ഒത്തുചേർന്ന കൗരവപ്പടയെയെല്ലാം മത്സ്യനാട്ടിൽവെച്ച് ജയിച്ച ഫൽഗുനൻ ഭാഗ്യത്താൽ ജീവിക്കുന്നു! പതിന്നാലായിരം കാലകേയന്മാരെ മഹാരണത്തിൽ ബാഹുബലംകൊണ്ടു കൊന്നൊടുക്കിയ ഫൽഗുനൻ ഭാഗ്യത്താൽ ജീവിക്കുന്നു! ദുര്യോധനൻ കാരണമായി ബലവാനായ ഗന്ധർവ്വരാജാവിനെ ശസ്ത്രവീര്യംകൊണ്ട്

ജയിച്ച ഫൽഗുനൻ ഭാഗ്യത്താൽ ജീവിക്കുന്നു! കിരീടമാലിയും ബലവാനും ശ്വേതാശ്വനുമായ കൃഷ്ണസാരഥി, ഫൽഗുനൻ എനിക്ക് ഏറ്റവും പ്രിയനാണ്. അവൻ ഭാഗ്യത്താൽ ജീവിക്കുന്നു! പുത്രശോകാർത്തനായി ദുഷ്കരക്രിയ ചെയ്യുന്നവൻ, ജയദ്രഥ വധത്തിന്ന് ശപഥംചെയ്തവൻ, ആ വീരനായ ഫൽഗുനൻ, പോരിൽ സൈന്ധവനെ കൊന്നു വീഴ്ത്തിയില്ലെന്നുണ്ടോ? സത്യം നിറവേറ്റുന്നവനായി വാസുദേവൻ കാക്കുന്ന ജിഷ്ണുവെ ഇന്ന് സൂര്യൻ അസ്തമിക്കുന്നതിന്നുമുമ്പ് ഞാൻ പ്രാപിക്കുകയില്ലേ? ദുര്യോധനഹിതത്തിന്ന് നോക്കുന്ന സൈന്ധ വരാജാവ് ഫൽഗുനനാൽ വധിക്കപ്പെട്ട് അവന്റെ ശത്രുജന ങ്ങൾക്ക് ഹർഷം നല്കുകയില്ലേ? ഫൽഗുനൻ സിന്ധുരാജാ വിനെ പോരിൽ കൊന്നുവീഴ്ത്തിയാൽ ദുര്യോധനരാജാവ് നമ്മ ളിൽ ശമത്തിന്നായി ഒരുങ്ങുമോ? മന്ദനായ ദുര്യോധനൻ തന്റെ സഹോദരന്മാർ പോരിൽ ഭീമസേനനാൽ കൊല്ലപ്പെട്ടതു കണ്ട് നമ്മളിൽ ശമത്തിന്ന് ഒരുങ്ങുമോ? മറ്റു മഹായോധന്മാരും പോരിൽ ചത്തുവീണതു കണ്ട് മന്ദനായ ദുര്യോധനൻ പശ്ചാ ത്തപിക്കുന്നതിന്ന് ഇടവരില്ലേ? ഭീഷ്മനെ കൊന്നതുകൊണ്ടു മാത്രം നമ്മുടെ പക തീരുകയില്ലേ? ഇനി ബാക്കിയുള്ളവരെ രക്ഷ പ്പെടുത്തുവാൻ സുയോധനൻ നമ്മളോട് സന്ധിക്കു ശ്രമിക്കാ തിരിക്കുമോ? ഇപ്രകാരം പലതും വിചാരിച്ച് രാജാവ് കൃപകൊണ്ട് അലിയുന്ന സമയത്ത് ഘോരമായ യുദ്ധം പടക്കളത്തിൽ നടന്നു കൊണ്ടിരുന്നു.''

**129. കർണ്ണന്റെ പരാജയം –** ധൃതരാഷ്ട്രൻ പറഞ്ഞു: ''ഇപ്ര കാരം ഇടിവെട്ടുന്നമാതിരി ഉച്ചത്തിൽ ആർത്തപ്പോൾ ശക്തനായ ഭീമനെച്ചെന്നു വളഞ്ഞവർ ആരായിരുന്നു? പോരിൽ ക്രുദ്ധനായി നില്ക്കുന്ന ഭീമന്റെ മുമ്പിൽ നില്ക്കുവാൻ കെല്പുള്ള ഒരുത്ത നേയും ഇന്ന് മൂന്നു ലോകത്തിൽ നോക്കിയാലും കാണുകയി ല്ല. കാലനെപ്പോലെ പോരിൽ ഗദവീശുന്ന അവന്റെനേരെ പോരിന്നു നില്ക്കുന്ന ഒരുത്തനെ ഞാൻ ചിന്തിച്ചിട്ടു കാണുന്നി ല്ല. ആ വൻതേരുകൊണ്ട് തേരിനെ അടിച്ചുതകർക്കും, ആനയെ ക്കൊണ്ട് ആനയെ അടിച്ചുവീഴ്ത്തും. അങ്ങനെയുള്ള അവന്റെ മുമ്പിൽ നില്ക്കുവാൻ സാക്ഷാൽ ഇന്ദ്രൻപോലും ധൈര്യപ്പെടു കയില്ല. പോരിൽ ചൊടിച്ച് എന്റെ സൂതന്മാരെക്കൊല്ലുവാൻ മാരുതി വന്നേല്ക്കുമ്പോൾ ദുര്യോധനന്റെ ഹിതംചെയ്യുവാൻ വന്നേറ്റവർ ആരാണ്? ഭീമസേനനാകുന്ന കാട്ടുതീ, എന്റെ മക്ക ളാകുന്ന തൃണസഞ്ചയത്തെ ചുട്ടെരിക്കുമ്പോൾ രണാഗ്രത്തിൽ നേരിട്ടവർ ആരാണ്? കാലൻ പ്രജകളെയെന്നപോലെ ഭീമൻ എന്റെ മക്കളെ മിക്കവാറും മുടിച്ചുകൊണ്ടിരിക്കെ, പോരിൽ ഭീമനെ ആരാണു തടുത്തത്? എനിക്ക് അർജ്ജുനനിലും, കൃഷ്ണനിലും, സാത്യകിയിലും അത്ര ഭയം ഇല്ല. കത്തുന്ന തീപോലെയുള്ള ഭീമനിലാണ് എനിക്കു ഭയം! കത്തിജ്ജ്വലി ക്കുന്ന ഭീമാഗ്നിയാൽ എന്റെ പുത്രന്മാരെ ചുട്ടുമുടിക്കുമ്പോൾ, ചെന്നേറ്റ ശൂരന്മാർ ആരാണെന്ന് ഹേ! സഞ്ജയാ! എന്നോടു പറയൂ!''

സഞ്ജയൻ പറഞ്ഞു: ''മഹാരഥനായ ഭീമൻ അപ്രകാരം അലറിക്കൊണ്ടുനില്ക്കുമ്പോൾ തുമുലമായ ആരവത്തോടുകൂടി മഹാബലനായ കർണ്ണൻ ചെന്ന് ഏറ്റു. ബലമായ മട്ടിൽ വില്ലിട്ടു ലച്ച് ഏറ്റവും അമർഷണനായ കർണ്ണൻ കൈയൂക്കു കാണിക്കു വാൻ യുദ്ധത്തിന്നൊരുങ്ങി. കാറ്റിന്റെ വഴിക്ക് മരം എന്നപോലെ ഭീമന്റെ മാർഗ്ഗത്തെ തടഞ്ഞു. ആവേശത്തോടെ ഭീമൻ തന്റെ മുമ്പിൽ നില്ക്കുന്ന കർണ്ണനെക്കണ്ട് ഏറ്റവും ചുണയോടുകൂടി തീക്ഷ്ണമായ ശരങ്ങൾ വർഷിച്ചു. എതിർത്ത് ശരങ്ങൾതൂകി; കർണ്ണൻ അവയെ ഏറ്റുവാങ്ങിച്ചു. പോരാടിക്കൊണ്ടിരിക്കുന്ന യോധന്മാർ, കർണ്ണനും ഭീമനും തമ്മിൽ ഏറ്റുമുട്ടുന്നതു കണ്ട പ്പോൾ അവരുടെ ദേഹങ്ങൾ ഭയംകൊണ്ടു വിറച്ചുപോയി. അവ രുടെ ഹസ്തശബ്ദങ്ങൾ കേട്ടപ്പോൾ തേരാളികളും അശ്വഭടന ന്മാരും നടുങ്ങി. പോർക്കളത്തിൽ ഭീമന്റെ ഭീകരമായ ആരവം കേട്ടപ്പോൾ ആകാശവും ഭൂമിയും വിങ്ങിയതായി അവർ വിചാ രിച്ചു. വീണ്ടും ഭീമൻ ഘോരമായി അട്ടഹസിച്ചപ്പോൾ പോരിൽ യുദ്ധംചെയ്തുകൊണ്ടിരിക്കുന്ന ഭടന്മാരുടെ കൈകളിൽനിന്ന് വില്ല് താഴെ വീണു. വാഹനങ്ങളായ ആന, കുതിര മുതലായവ ഭയപ്പെട്ട് മലമൂത്രങ്ങൾ വിസർജ്ജിച്ചു. അവ ബുദ്ധികെട്ടമാതിരി യായിത്തീർന്നു. വീണ്ടും പല ഘോരമായ നിമിത്തങ്ങൾ കണ്ടു. അപ്പോൾ കഴുകൻ, കങ്കം, വളം മുതലായ പറവകൾ വന്ന് ആകാശം മൂടി. ഭീമകർണ്ണന്മാരുടെ ബഹളം മൂത്തു. കർണ്ണൻ ഇരു പതു ബാണങ്ങൾ ഭീമസേനനെ എയ്തു. അഞ്ചു ശരങ്ങൾ അവന്റെ സാരഥിയേയും എയ്തു. ഭീമസേനൻ ചിരിച്ച് കർണ്ണനെ ഉടനെ അറുപത്തിനാല് ശരങ്ങൾ എയ്തു. കർണ്ണൻ അവന്റനേരെ നാലു ശരങ്ങൾ വിട്ടു. അവ എത്തുന്നതിന്നുമുമ്പ് ഭീമൻ മൂർച്ച യേറിയ ശരങ്ങളാൽ കരവേഗംകാട്ടി പലമട്ട് എയ്തു അറുത്തു വീഴ്ത്തി. അവനെ ഉടനെ കർണ്ണൻ അനേകം ശരജാലങ്ങളാൽ മൂടി. കർണ്ണൻ പലമാതിരി ബാണം എയ്തു മൂടിയപ്പോൾ പിടി പ്പാട്ടിൽ കർണ്ണന്റെ വില്ല് മഹാരഥനായ ഭീമൻ അറുത്തു. മൂർച്ച കൂടിയ ശരങ്ങൾകൊണ്ട് അവനെ നോക്കി ആഞ്ഞെയ്തു. ഉടനെ മറ്റൊരു വില്ലെടുത്തു കുലച്ച് കർണ്ണൻ ഭീമനെ എയ്തു. ഭീമ കർമ്മാവായ കർണ്ണനെ ഭീമൻ മൂർച്ചകൂടിയ മൂന്നു ശരങ്ങൾ മാറിൽ ചൊടിച്ച് എയ്ത് ആഴ്ത്തി. മാറത്ത് ആഴ്ത്തിയ ശരങ്ങ ളാൽ കർണ്ണൻ മൂന്നു ശൃംഗങ്ങളോടുകൂടിയ പർവ്വതംപോലെ ശോഭിച്ചു. ആ ശക്തിയേറിയ ശരങ്ങളേറ്റ അവന്റെ ദേഹ ത്തിൽനിന്ന് രക്തം പ്രവഹിച്ചു. ധാതുവൊഴുകുന്ന കുന്നിൽനിന്ന് മനയോലയൊഴുകുന്നവിധം ശോഭിച്ചു. ഊക്കിൽ ശരങ്ങൾ ഏറ്റ കർണ്ണൻ ആകെയൊന്നു വിറച്ചു. വില്ലിൽ അമ്പു തൊടുത്ത് കർണ്ണൻ ഉടനെ ഭീമനെ ആഞ്ഞെയ്തു. നൂറും ആയിരവും ശര ങ്ങൾ കർണ്ണൻ ആഞ്ഞെയ്തു. വില്ലാളിയായ കർണ്ണൻ എയ്ത അമ്പുകൊണ്ട് മൂടപ്പെടുന്ന പാണ്ഡവൻ പുഞ്ചിരിയോടുകൂടി കർണ്ണന്റെ ഞാൺ അറുത്തു. അവന്റെ സൂതനെ കാലപുരിയിലേ ക്കയച്ചു. അശ്വങ്ങൾ ചത്ത തേർവിട്ടു കുതിച്ച് മഹാരഥനായ കർണ്ണൻ വൃഷസേനന്റെ തേർത്തട്ടിൽക്കയറി.

പോരിൽ കർണ്ണനെ ജയിച്ച് പ്രതാപവാനായ ഭീമസേനൻ കാറിന്റെ നാദംപോലെ ഉച്ചത്തിൽ അലറി. അവന്റെ ശബ്ദം കേട്ട് യുധിഷ്ഠിരൻ ഹർഷംകൊണ്ടു. കർണ്ണനെ ഭീമൻ വെന്നതായി അറിഞ്ഞ് പാണ്ഡവസൈന്യങ്ങൾ ചുറ്റും ശംഖുവിളിച്ച് ആർത്തു. ശത്രുസൈന്യങ്ങളുടെ സ്വരം കേട്ട് നിന്റെ കൂട്ടരും ആർത്തു. പാർത്ഥൻ ഗാണ്ഡീവം മുഴക്കുകയും, കർണ്ണൻ ശംഖു വിളിക്കുകയുംചെയ്തു. ആ ശബ്ദം മറയുമാറ് ഭീമൻ ആർക്കുന്ന ഘോരമായ ശബ്ദം അവിടെയൊക്കെ മാറ്റൊലിക്കൊണ്ടു. അവർ വീണ്ടും വെവ്വേറെ ശരങ്ങൾ പ്രയോഗിച്ചു പൊരുതി. മൃദു വായവിധം രാധേയനും ദൃഢമായ മട്ടിൽ ഭീമനും ശരങ്ങൾ പ്രയോഗിച്ചു.''

**130. ദുര്യോധനയുദ്ധം –** സഞ്ജയൻ പറഞ്ഞു: ''കൗരവ സൈന്യത്തെ ചിന്നിച്ചിതറിച്ചുകൊണ്ട് സൈന്ധവന്റെ സമീപ ത്തേക്ക് പാർത്ഥൻ കുതിച്ചപ്പോൾ, സാത്വതനും ഭീമനും അപ്ര കാരംതന്നെ സൈന്യങ്ങളെ തകർത്തുകൊണ്ട് മുന്നേറിയപ്പോൾ, നിന്റെ പുത്രൻ ദ്രോണന്റെ സമീപത്തേക്ക് പല കാര്യങ്ങളും ചിന്തിച്ച് ഒറ്റത്തേരിൽ എത്തി. മനോവായുജവത്തോടുകൂടി നിന്റെ പുത്രൻ ദ്രോണന്റെ സമീപത്തേക്കു ബദ്ധപ്പെട്ട് രക്താരുണനേ ത്രനായി എത്തി ഇപ്രകാരം പറഞ്ഞു: 'അർജ്ജുനനും, ഭീമനും തോൽവിപറ്റാത്ത ശിനിപുത്രനും ഈ മഹാസമുദ്രംപോലെ യുള്ള സൈന്യത്തെയൊക്കെ ജയിച്ചുകടന്ന് ജയദ്രഥന്റെ അരി കിലെത്തിയില്ലേ ആചാര്യാ? അവിടെനിന്ന് അവർ യാതൊരു കൂസലുംകൂടാതെ പരാജയം വിട്ട് പൊരുതുകയല്ലേ ചെയ്യുന്നത്? ഈ മഹാസൈന്യങ്ങളെയൊക്കെ ജയിച്ച് ആ ധീമാനും സാത്യ കിയും അങ്ങയെ എങ്ങനെ അതിക്രമിച്ചുവെന്നാണ് ഞാൻ ഓർക്കുന്നത്! കടൽവറ്റിച്ചമാതിരിയുള്ള ആശ്ചര്യം എനിക്കു തോന്നുന്നു! സാത്വതനും വാനരകേതുവും ദ്രോണനെ ജയിച്ചു! അപ്രകാരം ഭീമനും ജയിച്ചു! ഇതിൽപ്പരം ഒരാശ്ചര്യം ലോക ത്തിൽ എന്തുണ്ട്? പോരിൽ ധനുർവ്വേദവേദിയായ ദ്രോണനെ ഇവർ എങ്ങനെ ജയിച്ചു എന്നാണ് ലോകർ ചിന്തിക്കുന്നത്?

യോധന്മാരും ഇതുതന്നെ പറയുന്നു! ഇതൊന്നും അങ്ങയ്ക്ക് അത്ര ശ്രദ്ധേയമായ കാര്യമല്ലായിരിക്കാം. ഭാഗ്യംകെട്ട എനിക്കു തീർച്ചയായും നാശംതന്നെ സംഭവിക്കുന്നു! അല്ലെങ്കിൽ പുരുഷവ്യാഘ്രനായ ഭവാനെ ആ മൂന്നുപേരും കടന്നു കയറിയില്ലേ? ഇക്കാര്യത്തിൽ ഇനി എന്താണു ചെയ്യേണ്ടതെന്ന് ഭവാൻ പറഞ്ഞാലും! കഴിഞ്ഞത് ഏതായാലും കഴിഞ്ഞു ഇനി എന്തു വേണമെന്നു ചിന്തിച്ചാലും! സിന്ധുരാജാവിനു വേണ്ടി ഇനി എന്തു ചെയ്യണം നമ്മൾ! കാലോചിതമായി എന്തു വേണമെന്ന് പറയൂ! വേഗം പറയൂ! അതു വേണ്ടപോലെ നടത്തൂ!'

ദ്രോണൻ പറഞ്ഞു: 'രാജാവേ, ഈ കാര്യത്തെപ്പറ്റി ചിന്തിക്കുവാൻ കുറച്ചൊന്നുമല്ല ഉള്ളത്. വേണ്ടത് എന്താണെന്നു ഞാൻ പറയാം, നീ മനസ്സിരുത്തി കേൾക്കുക! പാണ്ഡവസൈന്യത്തിലെ മഹാരഥന്മാർ മൂന്നുപേർ കടന്നുവല്ലോ. അവരിൽ പിമ്പിലുള്ളവരെപ്പോലെ മുമ്പിലുള്ളവരും ഭയപ്രദന്മാരാണ്. എന്നാൽ കൃഷ്ണാർജ്ജുനന്മാർ നില്ക്കുന്ന ഇടമാണ് കൂടുതൽ ഭയങ്കരം. ഇപ്പോൾ ഭാരതപ്പട മുമ്പിലും പിമ്പിലും ഗ്രസ്തമായിരിക്കയാണ്. അതിൽ സിന്ധുരാജാവിന്റെ സംരക്ഷണമാണ് കൂടുതൽ കാര്യമായി ഞാൻ കാണുന്നത്. ക്രോധിച്ചുനില്ക്കുന്ന അർജ്ജുനനെ ഭയപ്പെടണം. സിന്ധുരാജനെ അവനിൽനിന്ന് രക്ഷപ്പെടുത്തണം. വീരനായ സാത്യകിയും ഭീമസേനനും സൈന്ധവന്റെ സമീപത്തെത്തുകയായി. ശകുനി ബുദ്ധികൊണ്ടുണ്ടാക്കിയ ചൂതിൽ നാം ഇപ്പോഴാണ് പെട്ടുപോയത്. സഭയിൽവെച്ചു ചൂതുകളിച്ച് കാര്യം നേടിയെന്നാണല്ലോ നാം വിചാരിച്ചിരുന്നത്. ആ സഭയിൽവെച്ചുണ്ടായത് യഥാർത്ഥമായ ജയമോ തോൽവിയോ അല്ല, ഇന്നത്തെ കളിയാണ് ശരിയായ കളി! ഈ ചൂതാട്ടത്തിൽ ജയിച്ചാലേ ജയമാകയുള്ളൂ. ജയാപജയം ഇന്നത്തെ ഈ ചൂതാട്ടത്തിലാണ് ശരിയായി തീരുമാനിക്കപ്പെടുക.

ഘോരങ്ങളായി കുരുസംസത്തിൽവെച്ച് ശകുനി നേടിയവ അക്ഷങ്ങളാണെന്ന് ഓർത്തുപോയില്ലേ? എന്നാൽ വാസ്തവത്തിൽ അവ അക്ഷങ്ങളായിരുന്നില്ല. ഘോരമായ ബാണങ്ങളാണ് അവൻ അന്ന് ഏറ്റുവാങ്ങിയത്. അതാണ് ഇപ്പോൾ വന്നുതറച്ച് സംഹരിച്ചുകൊണ്ടിരിക്കുന്നത്. അവ അക്ഷങ്ങളല്ല. ബാഹുക്കൾ അറുക്കുന്ന ഉഗ്രമായ ബാണങ്ങളാണ്! അന്നത്തെ ചൂതിനെപ്പറ്റി ചിന്തിച്ചു നോക്കൂ! അന്നത്തെ കുരുസംസത്തിൽക്കണ്ടത് കുരുക്കളാണെന്നു ചിന്തിച്ചു. അതു സൈന്യങ്ങളാണെന്ന് കണ്ടില്ലേ? സഭാതലത്തിലെ ചൂതരങ്ങ് ഈ സൈന്യങ്ങളും, ശരങ്ങൾ അക്ഷങ്ങളുമാണ്. ജയദ്രഥനാണ് ചൂതിലെ നേട്ടം! അതാണ് നിശ്ചയം! ശത്രുക്കളോടുള്ള ഈ ചൂതാട്ടം സൈന്ധവനെ വിഷയമാക്കിക്കൊണ്ടുള്ളതാണ്. അതിൽ എല്ലാവരും ജീവൻ കളയുകയും ചെയ്യും. അതുകൊണ്ട് നിങ്ങൾ എല്ലാവരും സൈന്ധവനെ വേണ്ടവിധം കാത്തുകൊള്ളുക. നമ്മളുടെ ജയാപജയങ്ങൾ ഈ ഒറ്റനോട്ടത്തിൽത്തന്നെ നിശ്ചയമായും നിങ്ങൾക്ക് തീരുമാനിക്കുവാൻകഴിയും. വില്ലാളിവീരന്മാർ ആ സിന്ധുരാജാവിനെ കാക്കുന്ന ഇടത്തിൽ ഉടനെ പൊയ്ക്കൊള്ളുക. രക്ഷയ്ക്കു നില്ക്കുന്നവരെപ്പോയി രക്ഷിക്കുക! ഞാൻ ഇവിടെത്തന്നെ നിന്നുകൊണ്ട് മറ്റുള്ളവരെ അയയ്ക്കാം. പാണ്ഡുപാഞ്ചാലസൃഞ്ജയനമാരെയെല്ലാം ഞാൻ തടുത്തുനിർത്താം.'

ദ്രോണന്റെ ശാസനപ്രകാരം ദുര്യോധനൻ മടങ്ങിപ്പോന്നു. ഉഗ്രമായ കർമ്മത്തിന്നുവേണ്ടി ദുര്യോധനൻ ഭടന്മാരോടുകൂടി ബദ്ധപ്പെട്ടു ചെന്നു. ചക്രം കാക്കുന്ന യുധാമന്യുവും, ഉത്തമൗജസ്സും പടയുടെ പുറത്തുകൂടി പാർത്ഥന്റെ പാർശ്വത്തിലെത്തി. ആദ്യംതന്നെ കൃതവർമ്മാവിനാൽ തടുക്കപ്പെട്ടവരാണ് അവർ.

അർജ്ജുനൻ നിന്റെ സൈന്യത്തിൽ പൊരുതുവാനായി കയറുമ്പോൾ കുരുരാജാവായ ദുര്യോധനൻ ആ രണ്ടുപേരും സൈന്യത്തിന്റെ പാർശ്വത്തിൽ എത്തുന്നതായി കണ്ടു. ഉടനെ ദുര്യോധനൻ പാഞ്ഞുചെന്ന്, പാഞ്ഞുപോകുന്ന അവരോട് ഉഗ്രമായി പോരാടി. രണ്ടുപേരും വില്ല് കൈയിലേന്തി; മഹാരഥന്മാരാണെന്നു പേരെടുത്ത ആ ക്ഷത്രിയർഷഭന്മാർ പാഞ്ഞുകയറി. മുപ്പതു ശരങ്ങൾ യുധാമന്യു ദുര്യോധനനെ എയ്തു. സൂതന്റെ നേരെ ഇരുപതും, ഹയങ്ങളെ നാലിനേയും നാലു ശരങ്ങളും എയ്തു. ഉടനെ സുയോധനൻ യുധാമന്യുവിന്റെ ധ്വജം ഒരു അമ്പെയ്ത് അറുത്തു. അവന്റെ വില്ലും അമ്പെയ്ത് നിന്റെ പുത്രൻ അറുത്തു. തേർത്തട്ടിൽനിന്ന് ഭല്ലത്താൽ സൂതനേയും വീഴ്ത്തി. കൂർത്തുമൂർത്ത നാലുശരങ്ങൾ നാലും ഹയങ്ങളെയും എയ്തു. യുധാമന്യു ചൊടിച്ച് മൂന്നു ശരങ്ങൾ മഹായുദ്ധത്തിൽ വെമ്പലോടുകൂടി നിന്റെ പുത്രന്റെ മാറത്ത് എയ്തു. കോപിച്ചുകൊണ്ട് ഉത്തമൗജസ്സും പൊന്നണിഞ്ഞ ശരങ്ങളെയ്തു അവന്റെ സൂതനെ കൊന്നുവീഴ്ത്തി. ഉടനെ ദുര്യോധനൻ പോരിൽ ഉത്തമൗജസ്സിന്റെ നാലശ്വങ്ങളേയും, രണ്ട് പിൻസൂതരേയും കൊന്നു. ആ പോരാട്ടത്തിൽ അശ്വങ്ങളും സൂതനും ചത്തുപോയ ഉടനെ ഉത്തമൗജസ്സ് ഭ്രാതാവായ യുധാമന്യുവിന്റെ തേരിൽ ഉടനെ കുതിച്ചുകയറി. ഭ്രാതാവിന്റെ തേരിൽ കയറിയ അവൻ ദുര്യോധനന്റെ കുതിരകളെ പെട്ടെന്നമ്പെയ്തു. അവ ഉടനെ ഭൂമിയിൽ ചത്തു വീണു. അശ്വങ്ങൾ ചത്ത് രഥം നഷ്ടപ്പെട്ട ദുര്യോധനന്റെ ആവനാഴികൾ വീര്യവാനായ യുധാമന്യു ഒരു മഹാസ്ത്രത്താൽ പെട്ടെന്ന് അറുത്തു. അശ്വങ്ങൾ ചത്ത തേർവിട്ട് ഉടനെ ഗദ കൈയിലെടുത്ത് നിലത്തുചാടി. നിന്റെ പുത്രൻ ആ പാഞ്ചാല്യന്മാരോട് എതിർത്തടുത്തു. ശത്രുഞ്ജയനായ സുയോധനൻ ഗദയുമായി ക്രോധത്തോടെ എത്തുന്നതു കണ്ടയുടനെ യുധാമന്യുവും, ഉത്തമൗജസ്സും തേർവിട്ട് നിലത്തുചാടി. ഗദാധരനായ ദുര്യോധനൻ, പൊന്നുകൊണ്ടലങ്കരിച്ച ആ പ്രശസ്തമായ രഥത്തെ ഹയസൂതധ്വജങ്ങളോടൊപ്പം ഗദകൊണ്ട് അടിച്ചുടച്ചു. ഇപ്രകാരം സൂതനും അശ്വങ്ങളും നശിച്ചവനായ നിന്റെ പുത്രൻ ഇപ്രകാരം രഥം തകർന്നതിന്നുശേഷം മദ്രരാജാവിന്റെ രഥത്തിൽ ചാടിക്കയറി. പാഞ്ചാല്യമുഖ്യരായ ആ രാജനന്ദനന്മാർ, ആ വീരമഹാരഥന്മാർ, വേറെ തേരുകളിൽക്കയറി അർജ്ജുനന്റെ സന്നിധിയിലെത്തി."

**131. കർണ്ണന്റെ പരാജയം –** സഞ്ജയൻ പറഞ്ഞു: "രോമാഞ്ചജനകമായ മഹായുദ്ധം നടക്കുന്ന സമയത്ത്, എല്ലായിടത്തും സൈന്യങ്ങൾ ചിന്നി ഉഴലുന്ന സമയത്ത്, രാധേയൻ ഭീമനോട് പോരിന്നായി ചെന്നേറ്റു. കാട്ടിൽ മത്തഗജത്തോട് മത്തഗജം എന്നമാതിരി ഏറ്റുമുട്ടി."

ധൃതരാഷ്ട്രൻ പറഞ്ഞു: "മഹാബലന്മാരായ കർണ്ണനും ഭീമസേനനും അർജ്ജുനന്റെ രഥത്തിന്നടുത്തുവെച്ച് ചെയ്ത പോര് എന്തുമട്ടായിരുന്നു? മുമ്പ് ഭീമൻ കർണ്ണനെ പോരിൽ ജയിക്കുകയുണ്ടായില്ലേ? പിന്നേയും മഹാബലനായ കർണ്ണൻ ഭീമനോട് എതിർക്കുവാൻ ചെന്നത് എന്തുകൊണ്ടാണ്? പാരിൽവെച്ച് സമുന്നതമഹാരഥനായ കർണ്ണനോട് ഭീമൻ എങ്ങനെ അപ്പോൾ പോരാടി? ധർമ്മപുത്രനായ യുധിഷ്ഠിരരാജാവ് ഭീഷ്മദ്രോണന്മാരേക്കാൾ മീതെയായി ഭയപ്പെടുന്നത് കർണ്ണനെയാണ്. മറ്റാരേയും അവൻ അത്രയ്ക്ക് ഭയപ്പെടുന്നില്ല! ആ രഥീന്ദ്രനെ ഓർത്ത് ആ രാജാവ് ഭയപ്പെട്ട് ഉറങ്ങാറില്ല. അങ്ങനെയുള്ള ആ സൂതപുത്രനോട് എങ്ങനെയാണ് ഭീമൻ ഏറ്റത്? ബ്രഹ്മണ്യനും, വീര്യവാനും, പോരിൽ പിൻതിരിയാത്തവനും, വീരനുമായ കർണ്ണനോട് ആ ഭീമൻ എങ്ങനെയാണ് ഏറ്റത്? സഞ്ജയാ, പറയൂ! അർജ്ജുനന്റെ രഥത്തിന്നരികെവെച്ച് ആ വീരന്മാർ എതിർത്തപ്പോൾ ഏതുവിധത്തിലാണ് ഭീമനും കർണ്ണനും തമ്മിൽ പൊരുതിയത്? മുമ്പുതന്നെ കനിവു കൂടിയവനായ കർണ്ണൻ, കുന്തിയുടെ വാക്ക് ഓർമ്മവെച്ചവനായ കർണ്ണൻ, ഭ്രാതൃത്വംകാട്ടി എങ്ങനെ പൊരുതി? സൂതപുത്രൻ പണ്ടു ചെയ്ത വൈരമോർക്കുന്നവനായ ഭീമനും വീരനായ കർണ്ണനോട് എങ്ങനെ പൊരുതി? ഹേ സൂതാ, എന്റെ ഓമനപ്പുത്രനായ സുയോധനൻ നിത്യവും കരുതാറുണ്ട്, കർണ്ണൻ സകല പാണ്ഡവന്മാരേയും പോരിൽ തോല്പിക്കുമെന്ന്. വിഡ്ഢിയായ എന്റെ പുത്രന്റെ ജയാശയ്ക്കൊക്കെ ആസ്പദം ആ രാധേയനാണ്. അവൻ ആ ഭീമകർമ്മാവായ ഭീമനോട് എങ്ങനെ ഏറ്റു? അവൻ സഹായിയായി ഉണ്ടല്ലോ എന്നു വിചാരിച്ചാണ് എന്റെ മക്കൾ പാണ്ഡവന്മാരോട് വൈരം തുടർന്നതുതന്നെ! ആ സൂതപുത്രനുമായി, താതാ!

എങ്ങനെ ഭീമൻ പൊരുതി? സൂതപുത്രൻ കാരണമായി പല എതിരായ പ്രവൃത്തികളും ചെയ്തതും പറഞ്ഞതുമൊക്കെ ഓർക്കുന്ന ഭീമൻ ആ സൂതപുത്രനോട് എങ്ങനെ പൊരുതി? ഒറ്റത്തേരുകൊണ്ടു ലോകം മുഴുവൻ കീഴടക്കിയ വീര്യവാനായ സൂതപുത്രനോട് ഭീമൻ എങ്ങനെ പൊരുതി? കവചകുണ്ഡലങ്ങളോടുകൂടി ജനിച്ച, ആ കർണ്ണനോട് ഭീമൻ എങ്ങനെ പൊരുതി? അവരുടെ രണവും, അവരുടെ വിജയവും എല്ലാം ശരിക്ക് നീ പറയൂ സഞ്ജയാ! നീ വാഗ്മിയല്ലേ? വിടാതെ എല്ലാം പറയുക!''

സഞ്ജയൻ പറഞ്ഞു: ''വീരനായ ഭീമൻ രഥിപ്രവരനായ കർണ്ണനെ വിട്ടൊഴിച്ച് കൃഷ്ണാർജ്ജുനന്മാരുടെ സമീപത്തേക്കു പോകുവാൻ തുനിഞ്ഞു, അവൻ പോകാനൊരുങ്ങിയപ്പോൾ രാധേയൻ കങ്കപത്രശരങ്ങൾ, മേഘം മലയെ എന്നപോലെ വർഷിച്ചു. വിടർന്ന താമരപോലെ തെളിഞ്ഞ മുഖത്തോടെ പുഞ്ചിരിതൂകിപ്പോകുന്ന ഭീമനെ നോക്കി കർണ്ണൻ പോരിന്നുവിളിച്ചു.''

കർണ്ണൻ പറഞ്ഞു: 'എടോ ഭീമാ, ശത്രുക്കൾ നിന്റെ ഇപ്രകാരമുള്ള യുദ്ധം സ്വപ്നത്തിൽക്കൂടി കാണുകയില്ല. നീ എന്റെ നേരെ പൃഷ്ഠം കാണിച്ച് എങ്ങോട്ടു പോകുന്നു. പാർത്ഥനെക്കാണുവാൻ തിടുക്കമായിരിക്കും. ഇതു കുന്തീപുത്രനായ നിനക്കു ചേർന്നതല്ല പാണ്ഡവാ! അതുകൊണ്ട് എന്നെ നേരിട്ട് നീ ശരവർഷം തൂകൂ!'

കർണ്ണന്റെ പോരിന്നുവിളിയും പരിഹാസവാക്കും ഭീമൻ പൊറുത്തില്ല. അർദ്ധമണ്ഡലമായി ചുറ്റി സൂതപുത്രനുമായി അവൻ പൊരുതി. നേരിട്ടുചെല്ലുന്ന ബാണങ്ങൾ ദ്വൈരഥത്തിന്നു തയാറായ കർണ്ണനിൽ അവൻ വർഷിച്ചു. കലഹാന്തംവരുത്തുമാറ് കർണ്ണവധത്തിന്നായി ഭീമൻ ഉത്സാഹിച്ചു. അതിന്നിടയ്ക്കു ഭീമൻ മറ്റുള്ളവരേയും എയ്തു. കർണ്ണന്റെ നേർക്ക് ഉഗ്രമായ മട്ടിൽ അമർഷിയായ ആ പാണ്ഡവൻ പല അസ്ത്രങ്ങളും എയ്തു. മത്തേഭത്തെപ്പോലെ ഗമിക്കുന്നവനായ ഭീമൻ എയ്യുന്ന ശരങ്ങൾ മഹാശക്തനായ കർണ്ണൻ അസ്ത്രമായയാൽ ഗ്രസിച്ചു. അപ്പോൾ മുറയ്ക്കു വിദ്യയാൽ അതിപൂജിതനായ ഭീമൻ ഗുരുവിനെപ്പോലെ കർണ്ണനെ ആഹവത്തിൽ ഉപചരിച്ചു. ചൊടിച്ചു പൊരുതുന്ന ഭീമനെ കർണ്ണൻ സ്മിതത്തോടുകൂടി അമർഷത്തോടെ അവമാനിച്ചു. കർണ്ണന്റെ പരിഹാസച്ചിരി ഭീമൻ പൊറുത്തില്ല. ചുറ്റും വീരന്മാർ കണ്ടുനില്ക്കുമ്പോൾ എങ്ങനെ ഈ പരിഹാസസ്മിതം അവൻ പൊറുക്കും! വത്സദന്തങ്ങളാൽ ഭീമൻ അവനെ സ്തനാന്തരത്തിൽ തോത്രങ്ങളാൽ ആനയെ എന്നപോലെ ഊക്കിൽ പ്രഹരിച്ചു. ഉറപ്പോടെ എയ്ത തീക്ഷ്ണമായ മുപ്പത്തേഴ് അമ്പുകളാൽ ചട്ടയിട്ട സൂതപുത്രനെ വീണ്ടും പിളർന്നു! പൊൻതൊങ്ങൽ ചാർത്തിയ വായുവേഗമുള്ള ഹയങ്ങളെ വീരനായ കർണ്ണൻ അയ്യഞ്ചു ശരങ്ങൾ എയ്തു. പിന്നേയും ഭീമന്റെ തേരിന്നുനേരെ അസ്ത്രമയമായ വല കർണ്ണൻ ചമച്ചു. തേരും കൊടിയും മാത്രമല്ല, സൂതനും പാണ്ഡവനും കർണ്ണൻ വർഷിക്കുന്ന ശരങ്ങൾകൊണ്ട് മൂടി. ഉടനെ വൃഷൻ മാരുതിയുടെ ചട്ട അറുപത്തിനാലു ശരങ്ങളാൽ തകർത്ത് മർമ്മംപിളർക്കുന്ന നാരാചം എയ്തു. കർണ്ണൻ തൂകുന്ന ബാണം ഒട്ടും കൂട്ടാക്കാതെ വൃകോദരൻ ഏറ്റു. കർണ്ണന്റെ വില്ലിൽനിന്നു പാഞ്ഞെത്തുന്ന പാമ്പിന്നു തുല്യമായ വിശിഖങ്ങളെ ധൈര്യപൂർവ്വം ഭീമൻ ഏറ്റിട്ടും ഒട്ടും നടുങ്ങുകയുണ്ടായില്ല. പ്രതാപവാനായ ഭീമൻ ഉടനെ കർണ്ണനെ മുപ്പത്തിരണ്ടു ഭല്ലങ്ങൾ കൊണ്ട് എയ്തു. കർണ്ണനും നിഷ്പ്രയാസം ഭല്ലങ്ങൾ സിന്ധുരാജവധകാംക്ഷിയായ ഭീമനിൽ എയ്തു. മൃദുവായ മട്ടിൽ സൂതപുത്രൻ പോരിൽ ഭീമനുമായി പൊരുതി. ഭീമൻ ക്രുദ്ധമായ മട്ടിൽ പൂർവ്വവൈരം വിചാരിച്ച് എയ്തു. കർണ്ണൻ കാണിക്കുന്ന അവമാനം ഭീമൻ പൊറുത്തില്ല. അവന്റെ നേർക്ക് ശരവർഷം ചൊരിഞ്ഞു പോരിൽ ആ ഭീമൻ എയ്യുന്ന അസംഖ്യമായ ബാണങ്ങൾ ചീറി പക്ഷികൾ പോലെ അവനിൽ ചെന്നു പതിച്ചു. പൊന്നുകെട്ടി അഗ്രം മിന്നുന്ന ഭീമശരങ്ങൾ ഇയ്യാമ്പാറ്റകൾ അഗ്നിയെ എന്നപോലെ കർണ്ണനെ മൂടി തന്റെ ചുറ്റും ശരങ്ങൾ മൂടിയപ്പോൾ കർണ്ണനും ശരങ്ങളാൽ വർഷം തുടർന്നു. പോരിൽ അവൻ വിടുന്ന ഇടിത്തീപോലുള്ള ശരങ്ങൾ എത്തുന്നതിന്നുമുമ്പായി ഭീമൻ അറുത്തുവീഴ്ത്തിക്കൊണ്ടു നിന്നു. വീണ്ടും ശരവർഷംകൊണ്ട് ഭീമനെ അരിന്ദമനായ കർണ്ണൻ മൂടി. ഭീമൻ ദേഹത്തിലൊക്കെ അമ്പുകയറിയപ്പോൾ മുള്ളൻപന്നിപോലെ ശോഭിച്ചു. പൊൻകെട്ടുള്ളതും തേച്ചു മൂർച്ചകൂട്ടിയതുമായ കർണ്ണന്റെ ശരങ്ങൾ അർക്കൻ അംശുക്കൾ എന്നപോലെ പോരിൽ ആ വീരൻ ധരിച്ച് പ്രശോഭിച്ചു. ഭീമൻ സർവ്വാംഗവും രക്തമൊലിച്ച്, വസന്തത്തിൽ പൂത്തുനില്ക്കുന്ന അശോകവൃക്ഷംപോലെ ശോഭിച്ചു. മഹാബാഹുവായ കർണ്ണന്റെ ആ തൊഴിൽ ഭീമൻ ഒട്ടും പൊറുത്തില്ല. അവൻ പോരിൽ കണ്ണുരുട്ടി മിഴിച്ച് ഇരുപത്തഞ്ചു നാരാചം കർണ്ണനിൽ വിട്ടു. ശ്വേതശൈലത്തിൽ വിഷോഗ്രമായ അഹികൾ എന്നപോലെ അവ പാഞ്ഞുകയറി. പിന്നേയും ആറും എട്ടും ശരങ്ങൾ ദേവവിക്രമനായ ഭീമൻ കർണ്ണനെ മർമ്മംതോറും എയ്തു. പിന്നെ പ്രതാപവാനായ ഭീമസേനൻ ചിരിച്ചുംകൊണ്ട് കർണ്ണന്റെ വില്ലറുത്ത് അമ്പെയ്ത് നാലശ്വങ്ങളേയും സൂതനേയും കൊന്നു. അർക്കാംശുവൊത്ത നാരാചം കർണ്ണന്റെ മാറിലും പ്രയോഗിച്ചു. ആ ശരം കർണ്ണന്റെ ദേഹം പിളർന്ന്, മേഘംപിളർന്ന് സൂര്യരശ്മികൾ എന്നപോലെ ഭൂമിയിൽ ചെന്നു വീണു. വില്ലറ്റ്, അമ്പുതറച്ച്, വല്ലാതെ പരവശനായ കർണ്ണൻ, പൗരുഷംകാണിക്കുന്നവനായ കർണ്ണൻ, തേർക്കൂട്ടത്തിലേക്ക് ഒഴിച്ചുപോയി.''

**132. ഭീമനും കർണ്ണനും തമ്മിൽ ഭയങ്കരമായ പോരാട്ടം** – ധൃതരാഷ്ട്രൻ പറഞ്ഞു: ''എന്റെ മക്കൾക്ക് ജയാശയ്ക്ക് ആശ്രയമായ അവൻ ഭീമനിൽനിന്നു പിൻവാങ്ങിയതു കണ്ട് എന്തു പറഞ്ഞു സുയോധനൻ? മഹാബലനും വീര്യശ്ലാഘിയുമായ ഭീമൻ എങ്ങനെ പോരാടി? കർണ്ണനും പോരിൽ അഗ്നിക്കുതുല്യം ജ്വലിക്കുന്ന ഭീമനെ നോക്കിക്കണ്ട്, അതിന്നു ശേഷം അവനും എന്താണു ചെയ്തത്?''

സഞ്ജയൻ പറഞ്ഞു: ''നന്നായി ഒരുക്കിയ മറ്റൊരു തേരിൽക്കയറി കർണ്ണൻ പാണ്ഡവന്റെ നേർക്ക്, കാറ്റേറ്റ് ഇളകുന്ന കടൽ എന്നപോലെ അലറിവന്ന് ഏറ്റു. ക്രുദ്ധനായ കർണ്ണനെ നിന്റെ മക്കൾ കണ്ടു. ഭീമനെ തീയിൽ ഹോമിച്ചനിലയിൽ അവർ കരുതി. ശരശബ്ദവും ഘോരമായ അട്ടഹാസവും ചെയ്ത് കർണ്ണൻ ഭീമന്റെ നേർക്ക് ഏറ്റവും ശക്തിയായി ശരം വർഷിച്ചു. രാജാവേ, വീണ്ടും ഘോരമായ സംഘട്ടനം ശൂരനായ കർണ്ണനും, മഹാത്മാവായ ഭീമനും തമ്മിൽ ഉണ്ടായി. ആ മഹാഭുജന്മാർ ഏറ്റവും ക്രുദ്ധരായി പരസ്പരം വധിക്കുവാൻതന്നെ കരുതി ചുട്ടുപൊടിക്കുമാറ് തമ്മിൽ നോക്കി.

അവർ ക്രോധരക്താക്ഷരായി ചീറ്റുന്ന സർപ്പത്തെപ്പോലെ തമ്മിലേറ്റ് പരസ്പരം മുറിവേല്പിച്ചു. പരുന്തിനെപ്പോലെ വേഗത്തിൽ, വ്യാഘ്രത്തെപ്പോലെ വാശിയോടുകൂടി, ശരഭത്തെപ്പോലെ കോപിച്ച്, പരസ്പരം പോരാടി. ചൂതിൽ ഉണ്ടായ ക്ലേശവും, കാട്ടിലും വിരാടനഗരത്തിലുംപെട്ട കഷ്ടപ്പാടുകളും അരിന്ദമനായ ഭീമസേനൻ ചിന്തിച്ചു. പുഷ്ടരത്നങ്ങൾ നിറഞ്ഞ രാജ്യങ്ങൾ നിന്റെ മക്കൾ അപഹരിച്ചതും, മക്കളോടുകൂടി നീ അവർക്ക് പരിക്ലേശങ്ങൾ വരുത്തിവെച്ചതും, മക്കളോടുകൂടി യാതൊരു തെറ്റും ചെയ്യാത്ത കുന്തിയെ അരക്കില്ലത്തിലിട്ടു ചുടുവാൻ വിചാരിച്ചതും, ദുഷ്ടന്മാരായ നിന്റെ മക്കൾ കൃഷ്ണയെ സഭയിൽ പരിക്ലേശിപ്പിച്ചതും, ദുശ്ശാസനൻ മുടിപിടിച്ച് വലിച്ചിഴച്ചതും, കർണ്ണൻ പരുഷവാക്കുകൾ വളരെ പറഞ്ഞതും, 'വേറെ വരനെ നീ വരിക്കൂ! നിനക്കു വല്ലഭന്മാരില്ല. അവർ നരകക്കുണ്ടിൽ പതിച്ചു. ഈ പാർത്ഥന്മാരെല്ലാം പതിരെള്ളുകൾ!' ഹേ കൗരവ്യാ! നിന്റെ മുമ്പിൽവെച്ച് ഇപ്രകാരം കൗരവന്മാർ പറഞ്ഞതും, കൃഷ്ണയെ ദാസിയാക്കി നിന്റെ മക്കൾ അവളെ പുൽകുവാൻ വിചാരിച്ചതും, കൃഷ്ണാജിനം ചാർത്തി അവർ കാട്ടിലേക്കു പോകുവാൻ ഒരുങ്ങിയ സമയം നിന്റെ മുമ്പിൽവെച്ച് കർണ്ണൻ പരുഷവാക്കുകൾ പറഞ്ഞതും, വേണ്ടമട്ടിൽ കഴിയുന്നവനായ നിന്റെ പുത്രൻ വിഷമത്തിൽപ്പെട്ട പാണ്ഡവന്മാരെ പുല്ലാക്കിത്തള്ളി തുള്ളിക്കൊണ്ടു

നിന്നതും, ബാല്യംമുതൽ അനുഭവിച്ച ദുഃഖങ്ങളൊക്കെ ചിന്തിച്ച് അരിമർദ്ദനനായ വൃകോദരൻ ജീവിതത്തിൽ വിരക്തനായി ത്തീർന്നതും, ഓരോന്നോരോന്നായി ചിന്തിച്ചു. പൊന്നണിഞ്ഞ ആ ദുസ്സഹമായ വില്ലുലച്ച് ജീവൻ ഉപേക്ഷിച്ചു കൊണ്ടുതന്നെ കർണ്ണന്റെനേർക്ക് പാഞ്ഞുകയറി. ഉടനെ ഭീമൻ തേച്ചുവിളങ്ങുന്ന ശരജാലത്താൽ കർണ്ണന്റെ രഥം ഉള്ളേടിത്ത് സൂര്യരശ്മി കൊണ്ടുമൂടി. ഉടനെ അതിരഥിയായ ദ്രോണൻ ചാണയ്ക്കിട്ട ശരം കൊണ്ട് ഭീമന്റെ ശരജാലങ്ങൾ ചുറ്റും നശിപ്പിച്ചു. മഹാരഥനും, മഹാബാഹുവും, മഹാബലനുമായ കർണ്ണൻ കൂർത്തുമൂർത്ത ഒമ്പത് മഹാബാണങ്ങൾ ഭീമനെ എയ്തു. തോത്രംകൊണ്ട് ആനയെ എന്നപോലെ അമ്പുകൊണ്ട് നിർത്തപ്പെട്ട വൃകോദരൻ വെമ്പലോടെ കർണ്ണന്റെ നേരെ പാഞ്ഞുചെന്നു. പാണ്ഡവർഷ ഭൻ ഊക്കോടെ പാഞ്ഞടുക്കുമ്പോൾ, മത്തദ്വിപത്തോട് മത്ത ദ്വിപം എന്നപോലെ കർണ്ണൻ ഏറ്റു. നുറുഭേരിക്കു തുല്യമായ ശംഖുവിളിച്ച് അവൻ ഹർഷംകൊണ്ട് ഇളകുന്ന കടലെന്ന പോലെ സൈന്യം ഇളക്കി. തേർ, ആന, അശ്വം എന്നിവയോടു കൂടിയ സൈന്യം ഇളകുന്നതു കണ്ടപ്പോൾ ഭീമൻ കർണ്ണനോ ടേറ്റ് വിശിഖങ്ങൾകൊണ്ടു മൂടി. ഋക്ഷവർണ്ണാശ്വങ്ങൾ ഹംസ വർണ്ണാശ്വങ്ങളുമായി കലർന്നതു കണ്ട് നിന്റെ മക്കളുടെ പട ഹാ! ഹാ! എന്ന് ഉച്ചത്തിൽ ആർത്തു. വായുവേഗങ്ങളായ ആ വാജി കൾ, കൂടിക്കലർന്ന് ആകാശത്ത് സിതാസിതങ്ങളായ മേഘങ്ങൾ എന്നപോലെ ശോഭിച്ചു. വാശിയാൽ ക്രോധരക്താക്ഷരായ ആ കർണ്ണഭീമന്മാരെ കണ്ടു ഭയപ്പെട്ട് നിന്റെ ഭടന്മാരും മഹാരഥന്മാരും ഇളകി. അവർ തമ്മിലുള്ള പോരാട്ടം യമരാഷ്ട്രംപോലെ ഘോര മായി. പ്രേതരാജപുരംപോലെ ദുർദ്ദർശവുമായി. ആ പോര് കാ ണുകൾപോലെ നോക്കിക്കാണുന്ന സൈനികർ ഇന്നയാൾ ജയി ക്കും എന്നു പറയുവാൻ പറ്റാത്തവിധം നിന്നു നോക്കിക്കണ്ടു.

രാജാവേ, മക്കളോടുകൂടിയ നിന്റെ ദുരുപദേശംകൊണ്ട് ആ അരിമർദ്ദനന്മാർ പരസ്പരം എയ്ത് ആകാശം ശരജാലംകൊണ്ടു മൂടി. അത്ഭുതവിക്രമന്മാരായ അവർ തീക്ഷ്ണമായ ബാണ ങ്ങൾകൊണ്ടു തമ്മിൽ കൊല്ലുവാൻ ലാക്കുനോക്കി മഴപെയ്യുന്ന കാറുപോലെ ഏറ്റവും ദർശനീയന്മാരായി. പൊന്നുകെട്ടിച്ച ബാണങ്ങൾ എയ്യുന്ന അരിമർദ്ദനന്മാർ കൊള്ളിമീൻ ചിന്നുന്ന വിധം ആകാശം അസ്ത്രപൂർണ്ണമാക്കി. കഴുച്ചിറകുബാണങ്ങൾ വിട്ട്, ശരൽക്കാലത്ത് മത്തഹംസങ്ങളുടെ നിരയാലെന്നപോലെ ആകാശം വിളങ്ങി. അരിന്ദമനായ ഭീമൻ കർണ്ണനോട് ഏറ്റതായി കണ്ട് ഭീമന്നു ഭാരം വലുതാണ് എന്ന് കൃഷ്ണാർജ്ജുനന്മാർ ഓർത്തു. പിന്നെ ആ കർണ്ണഭീമന്മാർ ഊക്കിൽ വിട്ട ശരങ്ങൾ കൊണ്ട് അമ്പെത്താത്ത അത്ര ദൂരത്ത് പോയി മനുഷ്യരും, ആന കളും, കുതിരകളും വീണു. വളരെപ്പേർ വീഴുന്നതും, വീണതും, ചത്തുകിടക്കുന്നതും കണ്ടപ്പോൾ രാജാവേ, നിന്റെ മക്കൾക്കു വലിയ ജനക്ഷയം വന്നുചേർന്നു എന്നു തീർച്ചയായി. ആന, അശ്വം, ആൾക്കൂട്ടം ഇവയൊക്കെ അമ്പേറ്റു ചത്ത് ക്ഷണത്തിൽ ഭൂമി മൂടിയതായി കാണപ്പെട്ടു."

**133. ഭീമകർണ്ണയുദ്ധം, ദുർജ്ജയവധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഭീമസേനന്റെ വിക്രമം അത്യാശ്ചര്യമാണെന്നുതന്നെ ഞാൻ വിചാരിക്കുന്നു. ലഘുവിക്രമനായ കർണ്ണനുമായി അവൻ പോരാടിയതിൽ ഞാൻ അത്ഭുതപ്പെടുന്നു. ഏത് ശസ്ത്രധരന്മാ രോടും എത്രവലിയ കേമനോടും എതിർത്ത് ജയിക്കുവാൻ കെല്പുള്ളവനാണ് കർണ്ണൻ. ദേവന്മാരേയും യക്ഷമർത്ത്യാസു രന്മാരേയുമെല്ലാം കർണ്ണൻ പോരിൽ തടുക്കും. അങ്ങനെ അമാ നുഷപ്രഭാവനായ കർണ്ണൻ പോരിൽ ശ്രീതെളിഞ്ഞുമിന്നുന്ന പാണ്ഡവനെ, കൗന്തേയനായ ഭീമനെ, എന്തുകൊണ്ട് കവിഞ്ഞു നിന്നില്ല. സഞ്ജയാ, അതിന്റെ കാരണം എന്താണ്? അവർ തമ്മിൽ പ്രാണനെ പണയംവെച്ച് ദ്യൂതമാകുന്ന പോരാട്ടം എങ്ങ നെയാണു നടന്നത്? ഈ യുദ്ധത്തിൽനിന്ന് ശരിക്കും അറിയാം നമ്മുടെ ജയത്തിന്റെയും അപജയത്തിന്റെയും പരിണാമം. ഈ കർണ്ണഭീമന്മാർ തമ്മിലുള്ള ജയാപജയമാണ് യുദ്ധത്തിന്റെ ഗതി നിർണ്ണയിക്കുക!

ഹേ സഞ്ജയാ, പോരിൽ കൃഷ്ണനും സാത്യകിയും ചേർന്ന പാർത്ഥന്മാരെ ജയിക്കുവാൻ കർണ്ണൻ ഒരുത്തൻ മതി യെന്നാണ് വിഡ്ഢിയായ എന്റെ മകൻ ദുര്യോധനൻ ചിന്തിച്ച ത്. അങ്ങനെ പോരാടിക്കൊണ്ടുനില്ക്കുകയും ചെയ്യുന്നു. എന്നാൽ ഭീമകർമ്മാവായ ഭീമൻ കർണ്ണനെ പലപ്രാവശ്യം പോരിൽ തോല്പിച്ചതായിക്കേട്ട് എന്റെ മനസ്സ് മോഹിച്ചുപോ കുന്നു. എന്റെ പുത്രന്റെ ദുർന്നയത്താൽ നിശ്ചയമായും കൗരവ ന്മാരുടെ കഥ കഴിഞ്ഞതുതന്നെ! ധനുർദ്ധരന്മാരായ പാണ്ഡവ ന്മാരെ കർണ്ണൻ ജയിക്കയില്ല, സഞ്ജയാ! പാണ്ഡവന്മാരുമായി കർണ്ണൻ ഏതേതു യുദ്ധംചെയ്തുവോ അതിലൊക്കെ പാണ്ഡ വന്മാർ പോരിൽ കർണ്ണനെ തോല്പിച്ചു. ഒന്നിലും അവൻ അവരോട് പോരാടി ജയിച്ചിട്ടില്ല. ഇന്ദ്രൻ തുടങ്ങിയ ദേവന്മാർക്കും പാണ്ഡവന്മാർ അജയ്യരാണ്. എന്റെ മന്ദബുദ്ധിയായ പുത്രൻ സുയോധനൻ അത് അറിയുന്നില്ല. ധനേശന്നു തുല്യനായ പാർത്ഥന്റെ ധനം എന്റെ പുത്രൻ നേടിയിട്ട് മന്ദനായ തേൻകൊ തിയനെപ്പോലെ കുണ്ടിൽ വീണു. അവൻ അതു കണ്ടില്ല. ചതി യാൽ ചതി കാണുന്നവനും, മാന്യന്മാരുടെ നാട് തട്ടിയവനുമായ എന്റെ പുത്രൻ ജയിച്ചു എന്നു വിചാരിച്ച് പാണ്ഡവന്മാരെ അവമാനിക്കുകയാണ്. പുത്രസ്നേഹാക്രാന്തനായി ആത്മസം യമം ഞാൻ വിട്ട് ധർമ്മിഷ്ഠന്മാരായ പാണ്ഡവന്മാരെ നിരസി ച്ചു. അവർ യോഗ്യന്മാരാണ്. യുധിഷ്ഠിരൻ എന്നും ശമത്തിന്നു വേണ്ടി അർത്ഥിക്കുന്നവനാണ്. അവൻ ദീർഘദർശിയാണ്. അശ ക്തനാണ് അവൻ എന്നു വിചാരിച്ച് എന്റെ മക്കൾ അവനെ നിര സിച്ചു. ആ ദുഃഖവും പലതരം ദ്രോഹവും മറ്റും എല്ലാം ഉള്ളിൽ വെച്ചുകൊണ്ടാണ് ഭീമൻ കർണ്ണനുമായി എതിരിട്ടത്. അതു കൊണ്ട് അല്ലയോ സഞ്ജയാ! കർണ്ണനും ഭീമസേനനും തമ്മിൽ കൊല്ലുവാൻ തന്നെ ഒരുങ്ങി. ആ യോധശ്രേഷ്ഠന്മാർ എങ്ങനെ യാണ് പോരാടിയതെന്നു പറഞ്ഞാലും!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, കർണ്ണനും ഭീമനും തമ്മി ലുണ്ടായ യുദ്ധം അതിഭയങ്കരമായിരുന്നു. കാട്ടിൽ തമ്മിൽ കൊല യ്ക്കൊരുങ്ങിയ കുഞ്ജരങ്ങൾ എന്നപോലെയായിരുന്നു അവർ തമ്മിലുള്ള പോരാട്ടം. രാജാവേ, ക്രുദ്ധനായ കർണ്ണൻ ക്രുദ്ധനായ ഭീമസേനനെ, ആ അതുല്യ വിക്രമിയെ വിക്രമിച്ച് മുപ്പതു ശര ങ്ങൾ എയ്തു. ശക്തിയായി തിളങ്ങുന്ന മുനയുള്ള ശരങ്ങൾ കൊണ്ട് വൈകർത്തനൻ ഭീമസേനനെ എയ്തു. ഉടനെ മൂന്നു ശരങ്ങൾ വിട്ട് അവന്റെ വില്ല് ഭീമൻ നുറുക്കി. തേർത്തട്ടിൽനിന്നു സൂതനെ വീഴ്ത്തുകയുംചെയ്തു. ഉടനെ വൈകർത്തനൻ ഭീമന്റെ വധം കാംക്ഷിച്ച് പൊന്നും പവിഴവും ശോഭിക്കുന്ന തണ്ടോടുകൂടിയ വേൽ കൈയിലെടുത്തു. കാലന്റെ ശക്തിക്കു തുല്യമായ ആ വേൽ എടുത്തുയർത്തി ഉന്നംനോക്കി ഭീമന്റെനേ രെ, ഇനി ബാക്കി വെക്കാത്തവിധം ചാട്ടി. ഇന്ദ്രൻ വജ്രമെന്ന പോലെ ആ വേൽ രാധേയൻ ഭീമന്റെനേരെ വിട്ട് ഉച്ചത്തിൽ അട്ട ഹസിച്ചു. ആ നാദം കേട്ടപ്പോൾ നിന്റെ മക്കളൊക്കെ വല്ലാതെ ആഹ്ലാദിച്ചു. കർണ്ണൻ ചാട്ടുകയാൽ അഗ്നിപോലെ ശോഭിച്ച് പാഞ്ഞെത്തുന്ന ഏഴ് വേൽ എയ്ത് ആകാശത്തുവെച്ചുതന്നെ വൃകോദരൻ അറുത്തു. ഉറയൂരിയ പാമ്പുപോലെയുള്ള ആ വേൽ മാരുതി മുറിച്ചു. സൂതപുത്രന്റെ ആത്മാവിനെ തിരയുവാൻ എന്ന പോലെ അയയ്ക്കപ്പെട്ട മയിൽച്ചിറകുവെച്ച ബാണഗണങ്ങൾ ചൊടിച്ചുകൊണ്ടു വിട്ടു. കാലദണ്ഡോഗ്രമായി പൊന്നുകെട്ടി ചാണയ്ക്കുവെച്ച ആ ബാണങ്ങൾ കർണ്ണന്റെ മെയ്യിൽ പാഞ്ഞു കയറി. ഉടനെ കർണ്ണൻ ദുസ്സഹമായ വേറെയൊരു വില്ലെടുത്തു വലിച്ചു മഹാതേജസ്വിയായ അവൻ ശരങ്ങളെ എയ്തു. അവ മൂർച്ചകൂടിയ ഒമ്പതു ശരങ്ങൾകൊണ്ട് കൗന്തേയൻ ഖണ്ഡിച്ചു. വസുഷേണൻ വിട്ടയച്ച മഹാബാണങ്ങൾ ഭീമൻ അറുത്ത് സിംഹംപോലെ ഗർജ്ജിച്ചു. വിശപ്പുകാരണം മുരിക്കുട്ടന്മാർ ആർക്കുന്നതുപോലെ ആർത്തു. മാംസാർത്ഥികളായ ശാർദ്ദൂല ങ്ങൾപോലെ തമ്മിലാർത്തേറ്റു. അന്യോന്യം പ്രഹരിക്കുവാൻ അന്യോന്യം ലാക്കുനോക്കി തൊഴുത്തിൽ കാളകൾ ഇടയും പോലെ തമ്മിൽ നോക്കി. കൊമ്പുകൊണ്ട് വലിയ കൊമ്പന്മാർ എന്നപോലെ തമ്മിൽ കലഹിച്ചു. അങ്ങനെ ആഞ്ഞുവലിച്ചെ

യ്യുന്ന ശരങ്ങൾ പരസ്പരമേറ്റ് ശരവർഷംകൊണ്ട് തമ്മിൽ ചുടുന്നമാതിരി അന്യോന്യം വൈകൃതംചെയ്ത് കോപത്താൽ കണ്ണുരുട്ടിക്കൊണ്ട് അവർ തമ്മിൽ പ്രഹസിക്കുകയും തമ്മിൽ അധിക്ഷേപിക്കുകയും ചെയ്തു. ശംഖുവിളിക്കുകയും തമ്മിൽ മറന്ന് പോരാടുകയും ചെയ്തു. വീണ്ടും ഭീമൻ കർണ്ണന്റെ വില്ല് പിടിപ്പാട്ടിൽവെച്ചു മുറിച്ചു. അമ്പെയ്ത് ശംഖിൻനിറമുള്ള അശ്വങ്ങളെ കൊന്നുവീഴ്ത്തി. അവന്റെ സാരഥിയേയും തേർത്തട്ടിൽനിന്നു വീഴ്ത്തി. അപ്പോൾ വൈകർത്തനനായ കർണ്ണൻ ദുരന്ത്മായ ചിന്തയിൽ മുഴുകി. പോരിൽ വല്ലാതെ മുറിയുകയും, വാജികളും സൂതനും ചാവുകയുംചെയ്തപ്പോൾ കർണ്ണൻ പരിഭ്രമിക്കുകയും ശരജാലമേറ്റു മോഹിച്ച് കർത്തവ്യമൂഢനായിത്തീരുകയും ചെയ്തു.

കർണ്ണൻ ഇപ്രകാരം കഷ്ടത്തിലായത് സുയോധനൻ കണ്ടു. ക്രോധംകൊണ്ടു വിറച്ച് അവൻ അനുജനായ ദുർജ്ജയനെ നോക്കി ഇപ്രകാരം പറഞ്ഞു: 'ചെല്ലൂ ദുർജ്ജയാ! കൗന്തേയൻ ഗ്രസിക്കുന്ന സൂതപുത്രനെ നീ കാണുന്നില്ലേ? കർണ്ണനെ രക്ഷപ്പെടുത്തുവാൻ നീ ആ ഊശാന്താടിക്കാരനെ കൊന്നുകളയുക!' എന്നു ദുര്യോധനൻ പറഞ്ഞതു കേട്ടയുടനെ ദുർജ്ജയൻ ഭീമന്റെനേരെ ബദ്ധപ്പെട്ടുചെന്ന് ശരജാലങ്ങൾ വർഷിച്ചു. ഒമ്പതു ശരങ്ങൾ ഭീമനേയും എട്ടു ശരങ്ങൾ കുതിരകളുടെനേരേയും പ്രയോഗിച്ചു. ആറു ശരങ്ങൾ സൂതനേയും മൂന്നു ശരങ്ങൾ കൊടിയിലും ഏഴു ശരങ്ങൾ ഭീമനിലും എയ്തു. ഉടനെ ക്രോധത്തോടെ ഭീമൻ അശ്വങ്ങളോടും സൂതനോടുകൂടി ദുർജ്ജയനെ അമ്പെയ്ത് മർമ്മം കീറി കാലപുരിയിലേക്കയച്ചു. കോപ്പുകളഴിഞ്ഞ് താഴെ വീണ് പാമ്പുപോലെ പിടയുമ്പോൾ നിന്റെ പുത്രനെക്കണ്ടു വിലപിച്ച് കർണ്ണൻ പ്രദക്ഷിണംവെച്ചു. അത്യന്തവൈരിയായ കർണ്ണനെ ഉടനെ ഭീമൻ സ്മിതത്തോടുകൂടി തേരുടച്ചുവിടുകയും അവന്റെ ദേഹത്തിൽ ശരങ്ങൾ വിട്ട് ആഞ്ഞുതറച്ച് ആണിക്കമ്പുള്ള മുൾത്തടിപോലെയാക്കുകയും ചെയ്തു. കർണ്ണന്റെ ദേഹം ശരങ്ങൾ തറച്ചു വിളങ്ങി.

മഹാരഥനായ കർണ്ണൻ ഇപ്രകാരം അമ്പേറ്റ് ദേഹം പിളരുമ്പോഴും ക്രുദ്ധനായ ഭീമനെ പോരിൽ വിട്ടയച്ചില്ല. ആ പരന്തപൻ എന്നിട്ടും അവനോട് നിന്നു പോരാടി."

**134. കർണ്ണന്റെ അപയാനം** – സഞ്ജയൻ പറഞ്ഞു: "തേരുടഞ്ഞ് ഭീമനാൽ തോല്പിക്കപ്പെട്ടവനായ കർണ്ണൻ മറ്റൊരു തേരിൽക്കയറി ഉടനെ ഭീമനോട് ഏറ്റുമുട്ടി. വമ്പന്മാരായ കൊമ്പന്മാർ തമ്മിൽ ഏറ്റ് കൊമ്പുകൊണ്ടു കുത്തുന്നതുപോലെ വലിച്ചുവിടുന്ന അമ്പുകൾകൊണ്ട് രണ്ടുപേരും പരസ്പരം പോരാടി. പിന്നെ കർണ്ണൻ ശരനിര ഭീമനെ എയ്തു ഉച്ചത്തിലലറി മാറത്തേല്പിച്ചു. ഉടനെ ഭീമനും അവന്റെനേരെ പത്തു ശരങ്ങൾ ആഞ്ഞുവിട്ടു. വീണ്ടും മൂർച്ചകൂട്ടിയ ഇരുപതു ശരങ്ങൾ എയ്തു. സ്തനാന്തരത്തിലായി കർണ്ണൻ ഭീമനെ ഒമ്പതു ശരങ്ങൾ എയ്തു. മൂർച്ചകൂടിയ ഒരമ്പ് കൊടിയിന്മേലും എയ്തു. ഉടനെ മാരുതി എതിർത്ത് അറുപതും മൂന്നും ശരങ്ങൾ എയ്തു. വടികൊണ്ട് ആനയേയും ചമ്മട്ടികൊണ്ട് കുതിരയേയും അടിക്കുന്ന വിധം കർണ്ണനെ ശരങ്ങൾകൊണ്ടു പ്രഹരിച്ചു. യശസ്സ്വിയായ പാണ്ഡവൻ ഗാഢമെയ്തതേറ്റ് അവൻ ചിറി നാവുകൊണ്ടു നനച്ചു തുടച്ച് ക്രോധാരുണേക്ഷണനായി. പിന്നെ ദേഹം പിളരുന്ന അമ്പെടുത്ത് ഭീമന്റെനേരെ ഇന്ദ്രൻ വജ്രമെന്നവിധം വിട്ടു. കൗന്തേയനെ കർണ്ണൻ എയ്ത ചിത്രമായ ശരമേറ്റ് മെയ് പിളർന്ന് ഭൂമികൂടി പിളർന്നു. ചൊടിച്ച് കണ്ണുചുവന്ന മഹാഭുജനായ ഭീമൻ വജ്രംപോലുള്ളതും, നാലുനിഷ്കം നീണ്ടതുമായ പൊന്നണിഞ്ഞ ആറുചിറ്റുള്ള ഗദ കർണ്ണന്റെനേരെ വിട്ടു. കർണ്ണന്റെ നാലശ്വങ്ങളേയും ആ ഗദകൊണ്ട് അവൻ, വജ്രംകൊണ്ട് ഇന്ദ്രൻ ദൈത്യരെ എന്നവിധം ഹനിച്ചു. മഹാഭുജനായ ഭീമൻ രണ്ടു കത്തിയമ്പുകൊണ്ട് കർണ്ണന്റെ കൊടി ഖണ്ഡിക്കുകയും, അമ്പെയ്ത് സൂതന്റെ തല കൊയ്യുകയുംചെയ്തു. അശ്വങ്ങളും, സൂതനും, തേരും, കൊടിയും പോയ തേർവിട്ട് കർണ്ണൻ ബുദ്ധിക്ഷയത്തോടെ വില്ലിട്ട് ഉലച്ചുകൊണ്ടു നിന്നു. അതിൽ അത്ഭുതമായി ഒരു സംഭവം ഞങ്ങൾ കണ്ടു. തേരുപോയിട്ടും കർണ്ണൻ എതിരാളിയായ ഭീമനെ തടഞ്ഞുനിർത്തി!

ആ നരശ്രേഷ്ഠനായ കർണ്ണൻ തേരില്ലാത്തവിധം കാണപ്പെട്ടപ്പോൾ ദുര്യോധനൻ ദുർമ്മുഖനോടു പറഞ്ഞു: 'എടോ ദുർമ്മുഖാ! ഭീമൻ തേർ തകർത്തവിധം കർണ്ണൻ കിടന്നുഴലുന്നത് നീ കാണുന്നില്ലേ? ആ മഹാരഥന്ന് ഉടനെ നീ രഥം കൊണ്ടുചെല്ലുക!'

ദുര്യോധനൻ പറഞ്ഞതു കേട്ടയുടനെ ദുർമ്മുഖൻ വെമ്പി. കർണ്ണന്റെ അടുത്തുചെന്ന് ഭീമസേനനെ അമ്പെയ്തു. സൂതപുത്രന്നു തുണയായി ദുർമ്മുഖനെക്കണ്ടു. വായുപുത്രൻ സന്തുഷ്ടനായി ചിറി നാവുകൊണ്ടു നനച്ചു തുടച്ച് കർണ്ണന്റെനേരെ ശരം വിട്ടു തടുത്ത് ദുർമ്മുഖന്റെ നേരെ തേരോടിച്ചു. ഉടനെ മൂർച്ചകൂടിയ നല്ല ഒമ്പതമ്പുകൊണ്ടു ഭീമൻ ദുർമ്മുഖനെ അതിവേഗത്തിൽ കാലപുരിയിലേക്കയച്ചു.

ദുർമ്മുഖൻ ചത്തതു കണ്ട് ആ തേർത്തട്ടിൽത്തന്നെ സൂതപുത്രൻ കയറി രശ്മിമാനായ ആദിത്യനെപ്പോലെ പ്രശോഭിച്ചു. മർമ്മം കീറി ചോരചാടി വീണ ദുർമ്മുഖനെക്കണ്ടു കണ്ണുനീരൊഴുക്കി കർണ്ണൻ അല്പ സമയം സ്തബ്ധനായി കയറാതെ നിന്നു. മരിച്ചുകിടക്കുന്ന അവനെ വലംവെച്ചു. ചുടുന്ന നെടുവീർപ്പുവിട്ട് ആ ധീരൻ മിണ്ടാതെ നിന്നു. ആ ലാക്കിൽ കഴുച്ചിറകുവെച്ച നാരാചങ്ങളെ പതിന്നാല് എണ്ണം കർണ്ണന്റെനേർക്കു ഭീമൻ എയ്തു. പൊൻകടക്കെട്ടുള്ള ആ ശരങ്ങൾ ദേഹം പിളർന്ന് പത്തുദിക്കും പിളർക്കുന്നവിധം കർണ്ണന്റെ രക്തം കുടിച്ചു. കാലൻ വിട്ടു ചൊടിച്ചു വന്നേല്ക്കുന്ന സർപ്പംപോലെ, മിന്നൽ വീണു പിടയ്ക്കുന്നവിധം ആ അമ്പുകൾ ശോഭിച്ചു. പകുതിഭാഗം കയറിയ ശരങ്ങൾ, പകുതിയോളം അളയിൽക്കയറിയ സർപ്പങ്ങൾപോലെ ശോഭിച്ചു. ഉടനെ കർണ്ണനും അവനെ എതിർത്ത് എയ്തു. പൊന്നണിഞ്ഞതും, ഉഗ്രമായി മിന്നുന്നതുമായ പതിന്നാലു നാരാചം കൊണ്ടു ശങ്കകൂടാതെ ഭീമനെ പിളർന്നു. ഭീമന്റെ ഇടംകൈ പിളർന്ന് ആ ശരങ്ങൾ, മന്നിൽ ക്രൗഞ്ചപ്പക്ഷികൾപോലെ ചെന്നു കുത്തി. നിലത്തു ചെന്നുകേറിയ ആ ശരങ്ങൾ അസ്തമയസൂര്യന്റെ ചെങ്കതിരുകൾ പോലെ പ്രശോഭിച്ചു. മർമ്മം പിളർക്കുന്ന നാരാചംകൊണ്ട് കീറിയവനായ ഭീമൻ, പർവ്വതം ചോലയാൽ എന്നപോലെ രക്തപ്രവാഹത്താൽ പ്രശോഭിച്ചു. ആ ഭീമൻ ആഞ്ഞുവിട്ട മൂന്നു ശരങ്ങൾകൊണ്ട് സൂതപുത്രനേയും, ഏഴു ബാണംകൊണ്ട് സാരഥിയേയും എയ്തു. രാജാവേ, കർണ്ണൻ ഭീമന്റെ ശക്തിയേറ്റു കുഴങ്ങി. പടക്കളത്തിൽനിന്ന് ആ കീർത്തിമാൻ അശ്വങ്ങളെ ഓടിച്ചു പാഞ്ഞുകളഞ്ഞു. പൊന്നുകെട്ടിച്ച വില്ല് ആഞ്ഞുലച്ച് ഭീമസേനൻ പോർക്കളത്തിൽ കത്തുന്ന അഗ്നിപോലെ നിന്നു ശോഭിച്ചു."

**135. ഭീമന്റെ പരാക്രമം - ധാർത്തരാഷ്ട്രന്മാരിൽ അഞ്ചുപേരെ ഭീമൻ വധിക്കുന്നു** - ധൃതരാഷ്ട്രൻ പറഞ്ഞു: "ദൈവംതന്നെയാണ് മേലെ. പൗരുഷം കൊണ്ടു ഫലമില്ല. കർണ്ണൻ എത്ര കിണഞ്ഞു ശ്രമിച്ചിട്ടും ഭീമനെ കയറിക്കടന്നില്ലല്ലോ! അത്ഭുതംതന്നെ! കർണ്ണനാണെങ്കിൽ കൃഷ്ണനോടു ചേർന്ന അർജ്ജുനപാർത്ഥന്മാരെ ജയിക്കാനാണ് ഉദ്യമിക്കുന്നത്. ദുര്യോധനൻ പലപ്പോഴും പറയുന്നതു ഞാൻ കേട്ടിട്ടുണ്ട്: 'ഇന്നു ലോകത്തിൽ കർണ്ണന്നു തുല്യം യോഗ്യനായ ഒരു വില്ലാളിയും ജീവിച്ചിരിക്കുന്നില്ല. കർണ്ണൻ ശക്തിമാനാണ്. ശൂരനാണ്, തളരാത്ത വില്ലാളിയാണ്.' ഇപ്രകാരമാണ് എന്റെ മന്ദനായ പുത്രൻ എന്നോടു മുമ്പു പറഞ്ഞത്: 'കർണ്ണൻ സഹായമുള്ള എന്നോട് ദേവന്മാർക്കുപോലും എതിർക്കുവാൻ കഴികയില്ല. പിന്നെ സത്വംകെട്ട, അല്പബുദ്ധികളായ പാണ്ഡവന്മാരുടെ കഥ പറയുവാനുണ്ടോ!' ഇങ്ങനെയൊക്കെയാണ് അവൻ എന്നോടു പറഞ്ഞിരുന്നത്. എന്നിട്ട് ഇപ്പോൾ എന്തായി കഥ? വിഷംകെട്ട പാമ്പുപോലെ അവൻ തോറ്റുപോയില്ലേ? പോരിൽ കർണ്ണൻ ഓടിപ്പോയതു കണ്ടപ്പോൾ സുയോധനൻ എന്തു പറഞ്ഞു? കഷ്ടം! പോരിൽ വിരുതില്ലാത്തവനായ എന്റെ ദുർമ്മു

ഖനെ ഒറ്റയ്ക്കു തീയ്യിൽ ഇയ്യാംപാറ്റയെന്നപോലെ മോഹം കൊണ്ട് അവൻ ചാടിച്ചില്ലേ? ദ്രൗണി, ശല്യൻ, കൃപൻ, കർണ്ണൻ ഇവർ ഒന്നിച്ചുകൂടിയിട്ടും ഭീമന്റെ നേരിട്ടുനില്ക്കുവാൻ പോരാ, സഞ്ജയാ. നിശ്ചയമാണ് അക്കാര്യം! പതിനായിരം ആനയ്ക്കു തുല്യമായ അവന്റെ ഉഗ്രമായ ശക്തിയും, വായുതേജസ്സിന്റെ ഘോരമായ ഉത്സാഹവും കണ്ടറിഞ്ഞവർ എന്തുകൊണ്ടാണ് കാലാന്തകയമപ്രായനായ ക്രൂരകാരിയെ പരാക്രമം, കോപം, ശക്തി ഇവയൊക്കെ അറിയാവുന്ന അവൻ എന്തിനു ചൊടിപ്പിച്ചു? മഹാബാഹുവായ കർണ്ണൻ മാത്രം തന്റെ കൈയൂക്കുകൊണ്ട് ഭീമനെ വകവെക്കാതെ യുദ്ധംചെയ്തു. ഇന്ദ്രൻ ദൈത്യേന്ദ്രനെ എന്നപോലെ, പോരിൽ കർണ്ണനെ അവൻ ജയിച്ചു. ആ പാണ്ഡവനെ പോരിൽ ജയിക്കുവാൻ ഒരുത്തനും സാദ്ധ്യമല്ല. പടയിൽക്കടന്ന് ഒറ്റയ്ക്കു ദ്രോണനെ മർദ്ദിച്ച വീരനല്ലേ അവൻ! പാർത്ഥനെ അന്വേഷിച്ചു പോകുന്ന അവനെ തടുക്കുവാൻ ജീവനിൽക്കൊതിയുള്ളവരാരെങ്കിലും നേരിടുമോ? ഭീമന്റെ മുമ്പിൽ നില്ക്കുവാൻ ആര് നോക്കുന്നു! വജ്രമേന്തിയ വാസവന്റെ മുമ്പിൽ ദൈത്യൻ ചെല്ലുവാൻ ധൈര്യപ്പെടുമോ? കാലപുരിയിൽപ്പോയവൻ തിരിച്ചുവന്നുവെന്നു വരാം. എന്നാൽ ഭീമന്റെ നേരെ ചെന്ന് ഏറ്റവൻ ഒരിക്കലും തിരിച്ചെത്തുകയില്ല. തീയിൽ ഇയ്യാംപാറ്റയെന്നപോലെ, അല്പശക്തികൾ ചാടിക്കയറി മൗഢ്യംകൊണ്ട് ക്രുദ്ധനായ ഭീമന്റെനേരെ ചെന്ന് എതിർത്ത് നാശമടയുന്നു. സഭയിൽവെച്ചു കൗരവർ കേൾക്കെ ഭീമൻ എന്റെ മക്കളെ കൊലചെയ്യുവാൻ വാശിയോടും ക്രോധത്തോടും ശപഥംചെയ്തില്ലേ? അതോർത്തും കർണ്ണനെ പോരിൽ പിന്മടക്കിയത് കണ്ടും ദുശ്ശാസനൻ തമ്പിമാരോടുകൂടി ഭീമനെപ്പേടിച്ച് അടങ്ങി. വീണ്ടും സഭയിൽവെച്ച് അവൻ പറഞ്ഞില്ലേ 'കർണ്ണനും, ദുശ്ശാസനനും, ഞാനും പാണ്ഡുപുത്രന്മാരെ ജയിക്കും!' എന്ന്. ഇപ്രകാരം പറഞ്ഞ അവൻ ഇപ്പോൾ കർണ്ണനെ പോരിൽ തേരുടച്ച് ഭീമൻ ജയിച്ചതു കണ്ടും കൃഷ്ണപ്രത്യാഖ്യാനം ഓർത്തും, തപിക്കുകയാണ്. സഞ്ജയാ! സന്നദ്ധരായ സോദരന്മാരെ ഭീമൻ കൊന്നതു കണ്ട്, തന്റെ കുറ്റത്തെപ്പറ്റി ചിന്തിച്ച്, എന്റെ മകൻ തപിക്കുകയാണ്. ജീവനിൽ കൊതിയുള്ള ആരുണ്ട് ഇന്നു പാണ്ഡുപുത്രനായ ഭീമനോടു പൊരുതുവാൻ? ഭീമായുധനായ, കാലനെപ്പോലെ ക്രോധിച്ചുനില്ക്കുന്ന ഭീമന്റെ നേരേനില്ക്കുവാൻ ആര് ധൈര്യപ്പെടും? ബഡവാഗ്നിയുടെ മുഖത്തിൽപ്പെട്ടവനും രക്ഷപ്പെടുമെന്നുവരാം. ഭീമന്റെ നേർക്ക് ഏറ്റവനായ ഒരുത്തനും രക്ഷപ്പെടുമെന്നു ഞാൻ വിചാരിക്കുന്നില്ല. പാർത്ഥനും പാഞ്ചാലന്മാരും കർണ്ണനും യുയുധാനനും പോരിൽ ചൊടിച്ചാൽപ്പിന്നെ അവർ ജീവനെ കാക്കുവാൻ കരുതുകയില്ല. അയ്യോ! കഷ്ടം! സഞ്ജയാ! എന്റെ മക്കളുടെ ജീവിതം ഒക്കെ കെട്ടുപോയിരിക്കുന്നു!"

സഞ്ജയൻ പറഞ്ഞു: "നമ്മുടെ ജനങ്ങം നശിക്കുന്നതിൽ ഭവാൻ ദുഃഖിച്ചിട്ടെന്തു കാര്യം. ഈ ലോകനാശത്തിന്നൊക്കെ കാരണം അങ്ങ് ഒരാൾ മാത്രമാണ്. അതിൽ യാതൊരു സംശയവുമില്ല. അങ്ങു മഹാവൈരം ഉണ്ടാക്കുകയും, മക്കളുടെ ചൊല്പടിയിൽ നില്ക്കുകയും ചെയ്തു. ചാകാൻപോകുന്നവൻ പത്ഥ്യമായ ഔഷധം സ്വീകരിക്കാത്തതുപോലെ, നല്ലതു പറഞ്ഞാൽ അങ്ങ് കേൾക്കുകയില്ല. ദഹിക്കാത്ത കാളകൂടവിഷം കുടിച്ചിട്ട് ഇപ്പോൾ എന്തിന്നു വിലപിക്കുന്നു. അതിന്റെ ഫലം അനുഭവിക്കാതെ തരമുണ്ടോ? യഥാശക്തി പോരാടുന്ന യോധന്മാരെ എന്തിന്നു ഗർഹിക്കുന്നു? യുദ്ധം ഉണ്ടായ മട്ടിൽ ഞാൻ പറയാം.

ഭീമൻ കർണ്ണനെ ഓടിച്ചതു കണ്ടപ്പോൾ നിന്റെ മക്കൾ, അഞ്ചു മഹാരഥന്മാർ, സഹിക്കവയ്യാത്ത അമർഷത്തോടെ ഭീമന്റെനേരെ പാഞ്ഞുകയറി. ദുർമ്മർഷണൻ, ദുസ്സഹൻ, ദുർമ്മദൻ, ദുർദ്ധരൻ, ജയൻ ഇവർ അഞ്ചുപേർ ചിത്രമായ സന്നാഹത്തോടുകൂടി ഭീമനോട് എതിർത്തു. മഹാഭുജനായ ഭീമനെ അവർ ചുറ്റും ചെന്നു വളഞ്ഞു. ഇയ്യാമ്പാറ്റകൾപോലെ ഭീമനെ ശരങ്ങൾകൊണ്ടു മൂടി. ദേവരൂപന്മാരായ ആ കുമാരന്മാർ വന്നെത്തുന്നതു കണ്ട് ഭീമൻ പുഞ്ചിരിതൂകി ചെന്നേറ്റു. ഭീമന്റെ മുമ്പിൽ നിന്റെ മക്കളെക്കണ്ട് കർണ്ണൻ മഹാബലനായ അവനോടു പാഞ്ഞേറ്റു. പൊൻകടക്കെട്ടുള്ളതും ചാണയ്ക്കുവെച്ചതുമായ കൂരമ്പുകൾ തൂകി. മാരുതി തടയുന്ന നിന്റെ മക്കൾ ചെന്നേറ്റു. കർണ്ണനെപ്പറ്റി ചുറ്റും കൂടിനിന്ന കുരുക്കൾ ഭീമനിൽ അസംഖ്യം മൂർച്ചകൂടിയ ശരങ്ങൾ തൂകി. സൂതൻ, അശ്വങ്ങൾ, അത്യുഗ്രമായ വില്ല് ഇവയോടുകൂടി നിന്നുപോരാടുന്ന നിന്റെ മക്കളെ ഇരുപത്തഞ്ചമ്പുകൾ വിട്ട് മാരുതി കാലപുരിയിലേക്കയച്ചു. സൂതന്മാരോടുകൂടി അവർ തേർ വിട്ട് ചത്തുവീണു. കാറ്റേറ്റ് ഒടിഞ്ഞു വീഴുന്ന വൃക്ഷങ്ങൾപോലെ അവർ താഴെ വീണു. ഭീമസേനന്റെ വിക്രമം ആശ്ചര്യകരമായി എല്ലാവരും പുകഴ്ത്തി. അമ്പെയ്തു കർണ്ണനെ നിർത്തിയിട്ടാണ് നിന്റെ മക്കളെ ഭീമൻ വധിച്ചത്! ചുറ്റും കൂരമ്പെയ്തു ഭീമൻ തടുക്കുമ്പോൾ സൂതപുത്രൻ ഭീമസേനനെ നോക്കി. എന്നാൽ അപ്പോൾ ഭീമസേനൻ വാശിയോടെ ചൊടിച്ച് അരുണലോചനനായി വില്ലിട്ടുലച്ച് വീണ്ടും കർണ്ണനിൽ കണ്ണയച്ചു."

**136. ഭീമയുദ്ധം – ചിത്രോപചിത്രാദി ധാർത്തരാഷ്ട്രന്മാരെ ഭീമൻ വധിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "മരിച്ചുവീണ നിന്റെ മക്കളെ നോക്കിക്കണ്ട് പ്രതാപവാനായ കർണ്ണൻ ക്രോധാവേശത്തോടെ നില്ക്കുകയും ജീവനിൽ നിർവ്വേദംകൊള്ളുകയും ചെയ്തു. കർണ്ണനിൽ അപരാധബോധം അങ്കുരിച്ചു. താൻ കണ്ടുനില്ക്കെയല്ലേ ഭീമസേനൻ ധാർത്തരാഷ്ട്രന്മാരെ വധിച്ചതെന്നോർത്ത് അവൻ വ്യസനിച്ചു! ഭീമൻ ക്രോധത്തോടെ കർണ്ണനെ കൂർത്തുമൂർത്ത ശരങ്ങളെയ്തു. പണ്ടത്തെ പകയോർത്ത് ഭീമന്ന് യാതൊരു കൂസലുമുണ്ടായില്ല. ഉടനെ രാധേയൻ പുഞ്ചിരിയോടെ അഞ്ചു ശരങ്ങൾ ഭീമനിൽ വിട്ടു. പൊന്നണിഞ്ഞ നിശിതമായ എഴുപതു ബാണം അവൻ വീണ്ടും വിട്ടു. കർണ്ണൻ എയ്ത ബാണങ്ങൾ വകവെയ്ക്കാതെ ഭീമൻ രാധേയനെ നൂറു ശരങ്ങളെയ്തു. പിന്നെ, മർമ്മംതോറും അഞ്ചു തീക്ഷ്ണമായ ബാണങ്ങളെയ്തു. ഒരു ഭല്ലംകൊണ്ട് സൂതപുത്രന്റെ വില്ലറുത്തു. കർണ്ണൻ വേറെ വില്ലെടുത്ത് ദുഃഖത്തോടുകൂടി ചുറ്റും ഭീമനെ ബാണംകൊണ്ടു മൂടി. അവന്റെ സൂതനോടുകൂടി അശ്വങ്ങളെ ഭീമൻ കൊന്നു. ചെയ്തതിന്റെ എതിർ ചെയ്ത് ഉച്ചത്തിൽ പൊട്ടിച്ചിരിച്ചു. ഉടനെ അവന്റെ വില്ല് ശരം വിട്ടു മുറിച്ചു. പൊന്നു കെട്ടിച്ചതും ഉച്ചത്തിൽ ശബ്ദിക്കുന്നതുമായ ആ വില്ല് ഭൂമിയിൽ വീണു. ഉടനെ ആ തേർവിട്ടിറങ്ങി മഹാരഥനായ കർണ്ണൻ ഗദയെടുത്ത് കോപത്തോടെ ഭീമന്റെ നേർക്കു വിട്ടു. ഊക്കോടെ പാഞ്ഞെത്തുന്ന ആ ഗദ വൃകോദരൻ കണ്ടു. സൈന്യങ്ങളെല്ലാം കാണുമാറ് ഭീമൻ അമ്പെയ്ത് ആ ഗദയെ തടുത്തു. പിന്നെ, അസംഖ്യം ബാണങ്ങൾ പാണ്ഡവൻ എയ്തു. സൂതപുത്രനെ ഇപ്പോൾ കൊന്നുകളയണമെന്നുള്ള കരുതലോടെ ആ പരാക്രമി വെമ്പി. ആ ശരങ്ങളെ ശരംതൂകി പോരിൽ കർണ്ണൻ തടഞ്ഞു. ശരങ്ങൾകൊണ്ട് ഭീമസേനന്റെ മെയ്ച്ചട്ടപൊട്ടിച്ചു. ഇരുപത്തഞ്ച് ക്ഷുദ്രകങ്ങൾ ദേഹത്തിലാഴ്ത്തി. ഇതുകണ്ട് സൈന്യങ്ങളൊക്കെ അത്ഭുതപ്പെട്ടു. അപ്പോൾ ഭീമൻ മൂർച്ചകൂട്ടിയ ഒമ്പതു ശരങ്ങൾ കർണ്ണന്റെ നേരെ കോപിച്ച് ആഞ്ഞുവിട്ടു. ചട്ട മാത്രമല്ല, വലംകൈയും പിളർന്ന് ആ ബാണങ്ങൾ പുറ്റിൽ പാമ്പുകളെന്നപോലെ നിലത്ത് എത്തി. ഭീമൻ എയ്യുന്ന ബാണങ്ങൾകൊണ്ട് മൂടുന്ന വൃഷൻ വീണ്ടും ഭീമസേനന്റെ അടുത്തുനിന്നു പിന്മാറി. സൂതപുത്രൻ പദാതിയായി, ഭീമാസ്ത്രങ്ങളാൽ മൂടപ്പെട്ടവനായി പിൻതിരിഞ്ഞതു കണ്ട് ദുര്യോധനൻ ഇപ്രകാരം പറഞ്ഞു: 'ഹേ വീരന്മാരേ! നിങ്ങൾ വെമ്പുവിൻ! കർണ്ണന്റെ രഥത്തിന്നുചുറ്റും സജ്ജരായി ചെന്നുനില്ക്കുവിൻ!' ജ്യേഷ്ഠൻ പറഞ്ഞ അത്ഭുതമായ വാക്കു കേട്ട് നിന്റെ മക്കൾ ബാണങ്ങൾ തൂകി ഭീമന്റെ നേരെചെന്ന് എതിർത്തു. അവർ ബാണങ്ങൾ വർഷിച്ചു ഭീമനോടേറ്റുമുട്ടി. ചിത്രോപചിത്രന്മാർ, ചിത്രാക്ഷൻ, ചാരുചിത്രൻ, ശരാസനൻ, ചിത്രായുധൻ, ചിത്രവർമ്മാവ് ഇവരെല്ലാം പോരിൽ ചിത്രയോധികളാണ്. അവർ എത്തുന്നതു കണ്ട് മഹാരഥനായ ഭീമൻ ഓരോ ശരംകൊണ്ട് ഓരോരുത്തനെ കൊന്നുവീഴ്ത്തി. അങ്ങനെ നിന്റെ മക്കൾ കാറ്റേറ്റ വൃക്ഷ

ങ്ങൾപോലെ തുടരെത്തുടരെ വീണു. മഹാരഥന്മാരായ നിന്റെ മക്കൾ ചത്തുവീണതു കണ്ടപ്പോൾ കണ്ണുനീർവാർത്തുകൊണ്ട് കർണ്ണൻ വിദുരന്റെ വാക്കുകളോർത്തു. അവൻ സജ്ജീകരിച്ച മറ്റൊരു തേരിൽക്കയറി വീണ്ടും പോരിൽ ഭീമനോട് ചെന്നേറ്റു. പൊന്നുകെട്ടിച്ച മൂർച്ചകൂട്ടിയ ശരനിരകൾ അവർ പരസ്പരം എയ്തു. സൂര്യരശ്മികളേറ്റ മേഘങ്ങൾപോലെ അവർ ഉജ്ജ്വലിച്ചു. മിന്നിത്തിളങ്ങുന്ന മുപ്പത്താറ് ഭല്ലങ്ങളാൽ ഭീമൻ ചൊടിച്ച്, സൂതപുത്രന്റെ ചട്ടപൊട്ടിച്ചു. കൗന്തേയനെ സൂതപുത്രനും, മൂർച്ചകൂടിയ അമ്പതു ശരങ്ങൾ, അല്ലയോ രാജാവേ, എയ്തു. അവർ പരസ്പരം എയ്ത്, ദേഹംമുറിഞ്ഞ്, ചോരയിലാറാടി. രക്തചന്ദനം പൂശിയതുപോലെ, ചന്ദ്രാർക്കന്മാരെപ്പോലെ ശോഭിച്ചു! ചോരചാടുന്ന ദേഹത്തോടുകൂടിയ അവർ ഉറയൂരിയ സർപ്പംപോലെ, പാണ്ഡവനും കർണ്ണനും ശോഭിച്ചു! വാശിയേറിയ പുലികൾ ദംഷ്ട്രകൊണ്ടെന്നവിധം, ശരവർഷം പൊഴിച്ച് കാറുകൾപോലെ ആ വീരന്മാർ പരസ്പരം പോരാടി. കൊമ്പുകൊണ്ട് കൊമ്പന്മാർ എന്ന മട്ടിലും, അമ്പുകൊണ്ട് ഉടൽകീറി അവർ നന്നായി ശോഭിച്ചു! അവർ അമ്പുവർഷിച്ച് മുഴക്കി പരസ്പരം കളിച്ചു. തേരാളി പ്രവരന്മാരായ അവർ തേരാൽ മണ്ഡലംചുറ്റി പശുവിന്റെയടുത്ത് ചീറിയേല്ക്കുന്ന കൂറ്റൻ മൂരികൾ പരസ്പരം പോരാടുന്നതുപോലെ, വിക്രമിക്കുന്ന സിംഹങ്ങൾപോലെ മഹാബലന്മാരായ നൃസിംഹന്മാർ വിക്രമിച്ചു.

അവർ ക്രോധരക്താക്ഷന്മാരായി പരസ്പരം നോക്കിനിന്നു. ബലിശക്രന്മാർപോലെ ആ മഹാവീര്യന്മാർ പരസ്പരം പോരാടി. അപ്പോൾ മഹാബാഹുവായ ഭീമൻ കൈകൾകൊണ്ട് വില്ലുലച്ച്, മിന്നൽക്കാറുപോലെ പോരിൽ വിലസി! ആ ഭീമമേഘം കർണ്ണാശ്വത്തെ വില്ലുലച്ചുവിടുന്ന ബാണസഹസ്രംകൊണ്ട് മൂടി. ഭീമപരാക്രമനായ ഭീമൻ ഇങ്ങനെ കർണ്ണനെ ശരജാലംകൊണ്ടു മൂടി.

നിന്റെ മക്കൾ അവിടെവച്ച് ഭീമന്റെ പരാക്രമം കണ്ട് നടുങ്ങി. കഴുച്ചിറകുവെച്ച അമ്പുകൾകൊണ്ട് ഭീമൻ കർണ്ണനെ മൂടിക്കളഞ്ഞു. പോരിൽ പ്രസിദ്ധരായ കൃഷ്ണനും, അർജ്ജുനനും, സാത്യകിക്കും, ചക്രരക്ഷകന്മാരായ മറ്റു വീരന്മാർക്കും ആനന്ദം വർദ്ധിക്കുമാറ് കർണ്ണനുമായി പോരാടി. വിദിതാത്മാവായ അവന്റെ വീര്യവും, പരാക്രമവും, ധൈര്യവുംകണ്ട് നിന്റെ മക്കൾക്ക് ബുദ്ധിക്ഷയം ബാധിച്ചു."

**137. ഭീമയുദ്ധം – വികർണ്ണവധം** – സഞ്ജയൻ പറഞ്ഞു: "രാധേയൻ ഭീമസേനന്റെ ചെറുഞാണൊലികേട്ട്, കൊമ്പനാന എതിർകൊമ്പനാനയുടെ ധ്വനികേട്ട് പൊറുക്കാത്തവിധം ക്രോധിച്ചു. ഭീമന്റെ നേരെനിന്നു മുഹൂർത്തസമയം മാറിനിന്ന്, ഭീമൻ കൊന്നുവീഴ്ത്തിയ നിന്റെ പുത്രന്മാരെ നോക്കിക്കണ്ടു. അവന്റെ ഉള്ളുകെട്ടു ദുഃഖിച്ച് ചുടുനെടുവീർപ്പുവിട്ടു. വീണ്ടും ഭീമന്റെ നേരെ പാഞ്ഞുചെന്നു. തുടുത്ത കണ്ണോടുകൂടിയ കർണ്ണൻ പാമ്പിനെപ്പോലെ ചീറ്റി, രശ്മിതൂകുന്ന സൂര്യനെപ്പോലെ ശരങ്ങൾ വർഷിച്ചു വിളങ്ങി. കർണ്ണനെ സൂര്യരശ്മിക്കു തുല്യമായ ശരങ്ങൾകൊണ്ട് ഭീമൻ മൂടി. കർണ്ണൻ എയ്യുന്ന മയിൽപ്പീലിവെച്ച ചിത്രശരങ്ങൾ, മരത്തിൽ പക്ഷികൾ എന്നവിധം ഭീമന്റെ ദേഹത്തിൽ ചെന്നുകയറി. കർണ്ണൻ എയ്യുന്ന ശരങ്ങൾ, സ്വർണ്ണപുംഖങ്ങൾ, അരയന്നങ്ങൾപോലെ പാഞ്ഞുചെന്ന്, ഉപസ്കരം, കൊടി, കുട, കൊടിക്കാൽ, അച്ചുതണ്ട് എന്നിവയെ അപഹരിക്കുന്ന മട്ടിൽ കാണപ്പെട്ടു. കഴുച്ചിറകുവെച്ച അവയാൽ ആകാശം മൂടി. പെൻകെട്ടുള്ള ചിത്രമായ ശരനിര സൂതപുത്രൻ എയ്തു. അവൻ അന്തകനെന്നപോലെ പാഞ്ഞു ചെല്ലുമ്പോൾ വൃകോദരൻ പ്രാണൻ കളയുമാറ് ഒമ്പതു ശരങ്ങൾ എയ്തു. കർണ്ണന്റെ അസഹ്യമായ ഊക്കും, ഘോരമായ ശരങ്ങളുംകണ്ട് ഭീമൻ അല്പവും കൂസിയില്ല. കർണ്ണന്റെ ശരജാലങ്ങൾ എയ്തറുത്ത് ഭീമൻ കർണ്ണന്റെ മേൽ ഇരുപതു കൂരമ്പു പിന്നേയും എയ്തു. കൗന്തേയനെ സൂത്രപുത്രൻ അമ്പുകൊണ്ടു മൂടിയതുപോലെ, പോരിൽ ഭീമൻ കർണ്ണനേയും മൂടി. യുദ്ധത്തിൽ ഭീമസേനന്റെ വിക്രമം കണ്ട് നിന്റെ ആൾക്കാരും, ചാരണന്മാരും പുകഴ്ത്തി.

യൂപകേതു, കൃപൻ, ദ്രൗണി, മദ്രരാജാവ്, ജയദ്രഥൻ, യുധാമന്യു, ഉത്തമൗജസ്സ്, ശൈനേയൻ, കൃഷ്ണൻ, അർജ്ജുനൻ– കുരുപാണ്ഡവപ്രവരന്മാരായ ഈ പത്തുപേരും മഹാരഥന്മാരാണ്. അവർ ഭീമന്റെ യുദ്ധവൈദഗ്ദ്ധ്യംകണ്ട് 'നന്ന്! നന്ന്!' എന്ന് ഉച്ചത്തിൽ പ്രശംസിച്ചു രോമാഞ്ചമഞ്ചുമാറ് ആ അഭിനന്ദനശബ്ദം പൊങ്ങുമ്പോൾ നിന്റെ മക്കളോടും മറ്റു രാജപുത്രന്മാരോടും സുയോധനൻ പറഞ്ഞു: 'ഹേ, വീരന്മാരെ! വേഗത്തിൽ പാഞ്ഞു ചെല്ലുവിൻ! കർണ്ണന്റെ സമീപത്തെത്തുവിൻ! ഭീമനിൽനിന്നു രാധേയനെ കാക്കുവിൻ! ശുഭം ഭവിക്കട്ടെ! ഭീമൻ എയ്യുന്ന ശരങ്ങൾ സൂതപുത്രനെ വധിച്ചേക്കാം. വില്ലാളിവീരന്മാരേ, സൂതപുത്രന്റെ രക്ഷയ്ക്ക് ഉടനെ എത്തുവിൻ!' ഇപ്രകാരം ദുര്യോധനൻ പ്രേരിപ്പിച്ചുവിട്ട ഏഴനുജന്മാർ ഭീമന്റെ നേർക്കു പാഞ്ഞു ചെല്ലുകയും ചൊടിച്ചേല്ക്കുകയും ചെയ്തു. അവർ ഭീമനെ വളഞ്ഞു. അവർ കൗന്തേയനെച്ചെന്നു ശരവൃഷ്ടികൊണ്ടു മൂടി; മലയെ ശരവൃഷ്ടികൊണ്ട് മഴക്കാറുകൾ എന്നവിധം മൂടി. ഭീമനെ ആ ഏഴു മഹാരഥന്മാർ ചൊടിച്ച്, പ്രളയത്തിൽ ചന്ദ്രനെ ഏഴു ഗ്രഹങ്ങൾകൂടി പീഡിപ്പിക്കുന്നവിധം വളഞ്ഞു പീഡിപ്പിച്ചു. ഉടനെ കൗന്തേയൻ ശക്തിയോടുകൂടി കൈ മുറുക്കിപ്പിടിച്ച് ഓരോരുത്തന്റേയും ബലാബലം നോക്കി ഗ്രഹിച്ച് ഉചിതമായ ബാണങ്ങൾ തൊടുത്തു വലിച്ചുവിട്ടു. അർക്കൻ അംശുക്കൾ എന്നപോലെ ഏഴു ശരങ്ങൾ ഏഴു പേരിലും നിന്റെ മക്കളുടെ ജീവൻ അപഹരിക്കുമാറ്, ഭീമസേനൻ പണ്ടത്തെ പകയോർത്ത്, പ്രയോഗിച്ചു. തേച്ചുമൂർച്ചകൂട്ടിയ ആ സ്വർണ്ണപുംഖങ്ങൾ, അവരുടെ ഹൃദയം പിളർന്ന് ചോരയിൽ മുഴുകി ആകാശത്തുയർന്ന് ഗരുഡനെപ്പോലെ ശോഭിച്ചു. നിന്റെ മക്കളുടെ രക്തംകുടിച്ച അവ ഉയരുകയും, അവർ ഏഴുപേരും മർമ്മംപിളർന്നു നിലത്തുവീഴുകയുംചെയ്തു. കുന്നിൽനിന്ന് ആനയൊടിച്ചുവീഴ്ത്തിയ വൃക്ഷങ്ങൾപോലെ അവർ വീണു. ശത്രുഞ്ജയൻ, ശത്രുസഹൻ, ചിത്രൻ, ചിത്രായുധൻ, ദൃഢൻ, ചിത്രസേനൻ, വികർണ്ണൻ എന്നീ ഏഴുപേരുടേയും കഥ കഴിഞ്ഞു.

കൊന്നുവീഴ്ത്തിയ നന്ദനന്മാരിൽ എല്ലാവരിലുംവെച്ചു പാണ്ഡവന്മാർക്ക് ഇഷ്ടപ്പെട്ടവനായിരുന്നു വികർണ്ണൻ. അവനെപ്പറ്റി ചിന്തിച്ച് ഭീമൻ ഏറ്റവും ദുഃഖിച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു: 'പോരിൽ കൊല്ലുന്നതാണെന്ന് ഞാൻ ശപഥംചെയ്തുപോയി. അതുകൊണ്ടാണ് വികർണ്ണാ, ഞാൻ നിന്നെ കൊന്നത്! എന്റെ സത്യം കാക്കുവാൻ നിന്നേയും കൊല്ലേണ്ടിവന്നതിൽ ഞാൻ വ്യസനിക്കുന്നു! ക്ഷാത്രധർമ്മം വിചാരിച്ച് ഹേ, വീരാ! നീയും യുദ്ധത്തിന്നു വന്നു. നീ ഞങ്ങൾക്ക്, വിശേഷിച്ചും ധർമ്മരാജാവിന്ന് എന്നും ഹിതംചെയ്യുന്നവനായിരുന്നു. അന്യായമായാലും ന്യായമായാലും മഹാദ്യുതിയായ നിന്റെ മരണത്തെക്കുറിച്ച് ദുഃഖിച്ചിട്ടെന്തുകാര്യം. അഗാധബുദ്ധിമാനും ഭൂമിയിൽ ബൃഹസ്പതിക്കു തുല്യനുമായ ഗാംഗേയനും സമരത്തിൽ പ്രാണൻ ത്യജിച്ചു. നമ്മുടെ ഈ യുദ്ധംതന്നെ എത്രമാത്രം നിഷ്ഠൂരമാണ്!'

രാധേയൻ കാൺകെ അവരെ മഹാബാഹുവായ അവൻ കൊന്നു വീഴ്ത്തിയതിന്നുശേഷം ഘോരമായി അട്ടഹസിച്ചു. ആ ശൂരൻ ഉണ്ടാക്കിയ ആ സിംഹാരവം അവന്റെ വിജയം കൊട്ടിഘോഷിക്കുന്നവിധം അവിടെ മുഴങ്ങി. മഹാരഥനായ ഭീമന്റെ ആ അട്ടഹാസം കേട്ട് ധർമ്മരാജാവിന്റെ ഉള്ളിൽ ഏറ്റവും പ്രീതി വളർന്നു. രാജാവ് ഹർഷംകൊള്ളുകയും, വാദ്യഘോഷങ്ങൾ മുഴങ്ങുകയും ചെയ്തു. ഭ്രാതാവിന്റെ സിംഹനാദത്തെ യുധിഷ്ഠിരൻ സസന്തോഷം സ്വീകരിച്ചു.

സർവ്വശസ്ത്രധരോത്തമനായ ഭീമന്റെ സൂചന കേട്ട് ഹർഷത്തോടെ ദ്രോണനോട് പോരിൽ ഏറ്റു. ഭീമനാൽ വീഴ്ത്തപ്പെട്ട നിന്റെ മുപ്പത്തിയൊന്നു മക്കളെക്കണ്ടു ദുര്യോധനൻ, വിദുരന്റെ വാക്കുകളെ സ്മരിച്ചു. 'ക്ഷത്താവു പറഞ്ഞ ഹിതമായ വാക്കുകൾ ഇതാ ശരിക്ക് വന്നുചേർന്നിരിക്കുന്നു!' എന്നു വിചാരിച്ച് ദുര്യോധനൻ ഒന്നുംമിണ്ടാതെ നിന്നു. ചൂതാട്ടത്തിൽ ദുഷ്ടബുദ്ധിയായ നിന്റെ പുത്രൻ കർണ്ണനോടുകൂടി കൃഷ്ണയെ സഭയിൽക്കയറ്റിയ ജളൻ പറഞ്ഞത് ഓർക്കുന്നുണ്ടോ? ഭവാൻ

ഓർക്കുന്നുണ്ടോ? കൃഷ്ണയോട് കർണ്ണൻ പരുഷവാക്കുകൾ പറഞ്ഞത് ഓർക്കുന്നുണ്ടോ? പാണ്ഡവന്മാരും ഭവാനും ഇരിക്കുമ്പോഴല്ലേ അവർ പറഞ്ഞത്? ഭവാനും കൗരവന്മാരും കേൾക്കെയല്ലെ പറഞ്ഞത്? 'കൃഷ്ണേ, പാർത്ഥന്മാരെല്ലാം നശിച്ചു. നരകത്തിൽ ആണ്ടുപോയി. വേറെ പതിയെ നീ വരിക്കൂ!' എന്നു പറഞ്ഞതിന്റെ ഫലം ഇപ്പോൾ ഒത്തില്ലെ? നിന്റെ മക്കൾ 'പാണ്ഡവന്മാർ പതിരെള്ളുകളാണ്' എന്നും മറ്റും പരുഷവാക്കുകൾ പറഞ്ഞു. യോഗ്യരായ പാണ്ഡവന്മാർ ചൊടിക്കണമെന്നുവെച്ചാണല്ലോ ഇപ്രകാരം പരുഷവാക്കുകൾ പറഞ്ഞത്. ആ ക്രോധാഗ്നിയെ ഭീമൻ പതിമ്മൂന്നുവർഷം അടക്കിക്കൊണ്ടു നടന്നു. നിന്റെ മക്കളെ നിശ്ശേഷം ഇപ്പോൾ ആ കൗരവൻ മുടിക്കുകയാണ്. ക്ഷത്താവ് എത്ര കരഞ്ഞു പറഞ്ഞു? എന്നിട്ടും നിന്നിൽ ശാന്തിയുണ്ടായോ? ഹേ ഭാരതശ്രേഷ്ഠാ! നീ അതിന്റെ ഫലമെല്ലാം മക്കളോടുകൂടി അനുഭവിച്ചുകൊള്ളുക! വൃദ്ധനും, ധീരനും, കാര്യങ്ങളൊക്കെ അറിയുന്നവനുമായ ഭവാൻ സുഹൃജ്ജനങ്ങളുടെ വാക്കു കേട്ടില്ല. ഇതിനൊക്കെക്കാരണം വിധിതന്നെ! അല്ലയോ നരവ്യാഘ്രാ! ദുഃഖിക്കേണ്ട തെറ്റൊക്കെച്ചെയ്തത് ഭവാനാണ്. മക്കളെയൊക്കെ കൊല്ലിച്ചതു മറ്റാരുമല്ല, ഭവാൻ ഒരുത്തൻ തന്നെയാണ് എന്നാണ് എന്റെ അഭിപ്രായം! വികർണ്ണനും, വീര്യവാനായ ചിത്രസേനനും വധിക്കപ്പെട്ടു! നിന്റെ മക്കളിൽ പ്രധാനപ്പെട്ട രഥീന്ദ്രന്മാരും ചത്തു! കണ്ണിന്നുനേരെ നിന്റെ മക്കളെ കണ്ടാൽ ഉടനെ മറ്റുള്ളവരെ വിട്ട് അവരെ തിരഞ്ഞുപിടിച്ച് ഭീമൻ ക്ഷണത്തിൽ കൊന്നുകളയുന്നു. നീ കാരണം സൈന്യങ്ങൾ നശിക്കുന്നതും ഞാൻ കണ്ടു. കർണ്ണനും, പാണ്ഡുപുത്രനും ചൊരിയുന്ന ശരങ്ങളാൽ എത്രയെത്ര പേരാണ് മൃതിയടഞ്ഞത്!'

**138. ഭീമനും കർണ്ണനും തമ്മിൽ പൊരിഞ്ഞ യുദ്ധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "നീ പറഞ്ഞതു ശരിയാണ്! ഈ അപനയത്തിന്നു മിക്കവാറും ഉത്തരവാദി ഞാൻതന്നെയാണ്! ദുഃഖിച്ചു കൊണ്ടിരിക്കുന്ന എനിക്ക് എന്റെ ദുഷ്കർമ്മത്തിന്റെ ഫലമൊക്കെ വന്നുചേർന്നു! കഴിഞ്ഞത് ഏതായാലും കഴിഞ്ഞു. ഇനി നാം എന്തു ചെയ്യണം? നീ എന്തുവിചാരിക്കുന്നു? പറയൂ! എന്റെ ദുർന്നയംകൊണ്ട് വന്നുചേർന്ന വീരക്ഷയത്തെപ്പറ്റി പറഞ്ഞുകൊള്ളുക! ഞാൻ സ്ഥൈര്യത്തോടുകൂടി ഇരിക്കുന്നു. നീ പറഞ്ഞുകൊള്ളുക."

സഞ്ജയൻ പറഞ്ഞു: "പോരിൽ കഠിനമായി പോരാടുന്ന കർണ്ണനും ഭീമനും വർഷിക്കുന്ന മഴക്കാർപോലെ പരസ്പരം ബാണവൃഷ്ടി വർഷിച്ചു. പൊൻകടക്കെട്ടുള്ളതും തേച്ചു മൂർച്ച കൂട്ടിയതുമായ ശരങ്ങൾ ജീവൻ കളയുമാറ് ഭീമനിൽച്ചെന്നു കയറി. കർണ്ണൻ എയ്യുന്ന വിഷപ്പാമ്പുകൾപോലെയുള്ള ശരങ്ങൾ നൂറും ആയിരവും ഭീമനിൽച്ചെന്നു തറച്ചു. അവർ വർഷിക്കുന്ന ശരങ്ങൾ ചുറ്റും എത്തി പടയെ കടൽപോലെ ഏറ്റവും ക്ഷോഭിപ്പിച്ചു. ഭീമൻ എയ്യുന്ന ഘോരസർപ്പങ്ങളായ ബാണങ്ങൾ ചമൂമദ്ധ്യത്തിൽച്ചെന്നേറ്റ് നിന്റെ അനവധി യോദ്ധാക്കളെ കൊന്നുവീഴ്ത്തി. ചത്തുവീണ ആൾ, അശ്വം, ആന ഇവകൊണ്ട്, കൊടുങ്കാറ്റിൽ മരങ്ങൾവീണ് ചിന്നിയതുപോലെ ധരാതലം മൂടി. ഭീമൻ എയ്യുന്ന ശരങ്ങളേറ്റ് പോരിൽ ചത്തുവീഴുമ്പോൾ അവർ 'ഇതെന്തൊരു കഷ്ടമാണ്?' എന്നുപറഞ്ഞ് ഓടിക്കളഞ്ഞു. അപ്പോൾ സിന്ധുസൗവീരകൗരവപ്പടയെല്ലാം അകന്നു. ശക്തരായ പാണ്ഡവകർണ്ണന്മാരുടെ ശരങ്ങൾ സഹിക്കുവാൻ അവർ ശക്തരായില്ല. മിക്കതും ശൂരന്മാർ അവസാനിച്ചു. ആനകളും കുതിരകളും ഒടുങ്ങി. സൈനികർ ഭീമകർണ്ണന്മാരെവിട്ടു പായുവാൻ തുടങ്ങി. 'നമ്മെ പാർത്ഥന്നുവേണ്ടി ദേവകൾ മോഹിപ്പിക്കുകയാണ്. കർണ്ണഭീമന്മാർ വിടുന്ന ബാണങ്ങൾ നമ്മളെ കൊന്നൊടുക്കുന്നു!' എന്നുപറഞ്ഞ് ഭയപ്പെട്ടു കുഴങ്ങുന്ന നിന്റെ ഭടന്മാർ അമ്പെത്താത്ത ദിക്കിൽ ചെന്ന് സ്വൈര്യമായി യുദ്ധം കാണുവാൻ നിന്നു. അപ്പോൾ രക്തപ്പുഴ, ശൂരന്മാർ ഹർഷിക്കുന്നവിധം, ഭീരുക്കൾ ഉഴലുന്നവിധം, പോർക്കളത്തിൽ പ്രവഹിച്ചു. ആന, ആൾ, അശ്വം ഇവയുടെ രക്തം ചാടിയൊലിച്ച് പുഴ വലുതായി ഒഴുകി.

അനുകർഷം, കൊടിക്കൂറ, ആന, തേർ അശ്വഭൂഷകൾ, ഉടഞ്ഞ തേർ, കൂബരം, അക്ഷം, ചക്രം മുതലായവ ഒടിഞ്ഞുതകർന്ന് ചിന്നി. പൊന്നണിഞ്ഞതും ഒച്ചമുഴങ്ങുന്നതുമായ വില്ലുകൾ, പൊൻകെട്ടുള്ള നാരാചവിശിഖങ്ങൾ, പ്രാസതോമരസംഘങ്ങൾ, വാൾ, വെണ്മഴു മുതലായവ, കർണ്ണഭീമന്മാരെയ്ത ഉറയൂരിയ പാമ്പുപോലെയുള്ള ശരങ്ങൾ, പൊന്നുകെട്ടിച്ച ഗദകൾ, മുസലം, പട്ടസം, പലമട്ടിലുള്ള വജ്രങ്ങൾ, വേൽ, പരിഘം, നാനാശതഘ്നികൾ ഇവകൊണ്ട് ഭൂമി ശോഭിച്ചു. പൊന്നിൻതോൾവളകൾ, ഹാരങ്ങൾ, കുണ്ഡലങ്ങൾ, കിരീടം, വളകൾ, മോതിരങ്ങൾ, ചൂഡാമണികൾ, തലപ്പാവുകൾ, പൊൻകോപ്പുകൾ, ചട്ടകൾ, കൈയുറകൾ, കണ്ഠാഭരണങ്ങൾ, വസ്ത്രങ്ങൾ, കുടകൾ, ചിന്നിക്കിടക്കുന്ന ചാമരങ്ങൾ, അമ്പേറ്റു വീണ ആനകൾ, ആളുകൾ, അശ്വങ്ങളെന്നിവ ചോരയിൽ മുഴുകി, പലമട്ടിൽ ചിന്നിമിന്നി, ഭൂമി ഏറ്റവും ശോഭിച്ചു. അതാതിടത്തു ചിന്നിക്കിടക്കുന്ന ഇവയാൽ ഗ്രഹങ്ങളാൽ ആകാശമെന്നവിധം പ്രശോഭിച്ചു. അചിന്ത്യാത്ഭുതമായി അവർ ചെയ്ത യുദ്ധം ഏറ്റവും അമാനുഷമായിരുന്നു. ഇതു കണ്ട് ചാരണസിദ്ധന്മാർ വിസ്മയപ്പെട്ടു കാട്ടിൽ കാറ്റോടുചേർന്ന അഗ്നിയുടെ മട്ടിൽ, യുദ്ധക്കളത്തിൽ ഭീമനോടേറ്റുമുട്ടിയ കർണ്ണന്റെ യുദ്ധം ഭയങ്കരമായിരുന്നു. കൊടികളും വീണ തേരുകളും, ചത്ത ഗജാശ്വഭടന്മാരും ചേർന്ന അവിടം ഭീകരമായിരുന്നു. രണ്ടാനകൾ ഇറങ്ങി കലക്കിയ താമരക്കുളംപോലെ, കലങ്ങിയ കാർനിരയോടുകൂടിയ ആകാശംപോലെ നിന്റെ പട നിഷ്പ്രഭമായി. കർണ്ണഭീമന്മാരുടെ സംഘട്ടനം പോരിൽ ഉഗ്രമായി."

**139. ഭീമകർണ്ണയുദ്ധം** – സഞ്ജയൻ പറഞ്ഞു: "മഹാരാജാവേ, പിന്നെ കർണ്ണൻ മൂന്നമ്പ് എയ്തു പിന്നെ, പലതരത്തിൽ വിചിത്രങ്ങളായ ശരങ്ങളുടെ വൃഷ്ടികൊണ്ട് ഭീമനെ മൂടി. സൂതപുത്രന്റെ ശരങ്ങളേറ്റ് മഹാബാഹുവായ പാണ്ഡവൻ പിളർക്കുന്ന പർവ്വതംപോലെ നടുങ്ങുകയുണ്ടായില്ല. കൂർത്തുമൂർത്ത കർണ്ണികൊണ്ട് കർണ്ണന്റെ കർണ്ണത്തിൽ ഭീമൻ പ്രഹരിച്ചു. ഊക്കിട്ട് യുദ്ധത്തിൽ കൈവേഗം കാട്ടി എയ്തു. കർണ്ണന്റെ ഭംഗിയേറിയ കുണ്ഡലം മന്നിൽ വീഴ്ത്തി. ഭംഗിയേറിയ പൊന്മയമായ നക്ഷത്രം ആകാശത്തുനിന്നു വീഴുകയാണോ എന്നു തോന്നിപ്പോയി. വേറെ ഭല്ലംകൊണ്ട് സൂതപുത്രനെ വൃകോദരൻ ചൊടിച്ച് സ്തനാന്തരത്തിലെയ്തു. അവന്റെ നേരെ വീണ്ടും പത്തു നാരാചം, ഉറയൂരിയ പാമ്പുപോലെ ശോഭിക്കുന്ന നാരാചം, ആ മഹാഭുജൻ എയ്തു. അവ ആ സൂതപുത്രന്റെ നെറ്റിപിളർന്ന് പുറ്റിൽ പാമ്പുകയറുന്നപോലെ കയറി. നെറ്റിക്കേറ്റ ബാണങ്ങൾകൊണ്ട് സൂതജൻ പണ്ട് നീലോല്പലമലർമാല ചാർത്തിയപോലെ ശോഭിച്ചു. ശക്തിയോടുകൂടി ആ പാണ്ഡവൻ എയ്ത ശരമേറ്റ് കർണ്ണൻ തേരിന്റെ കൂബരം പറ്റിപ്പിടിച്ചു; നേത്രങ്ങളടഞ്ഞുപോയി. പരന്തപനായ കർണ്ണന് മുഹൂർത്തസമയംകൊണ്ട് ബോധം തിരിച്ചുകിട്ടി. ദേഹത്തിലൊക്കെ ചോരയൊലിച്ച് ക്രോധത്തോടെ അടുത്തു. ഭീമന്റെ രഥത്തിന്നുനേരെ കർണ്ണൻ പാഞ്ഞുചെന്നു. കഴുച്ചിറകുവെച്ച നൂറുശരങ്ങൾ അമർഷിയും, ബലവാനും, ക്രുദ്ധനുമായ കർണ്ണൻ ദൃഢധന്വാവായ ഭീമന്റെ നേരെ ഊക്കിൽ വലിച്ചുവിട്ടു. അപ്പോൾ അത്യുഗ്രമായ ശരവർഷങ്ങൾ ഭീമനും ചൊരിഞ്ഞു. കർണ്ണന്റെ വീര്യം ഭീമനൊട്ടും വകവെയ്ക്കുകയുണ്ടായില്ല. കർണ്ണൻ പിന്നെ, പാണ്ഡവനെ ഒമ്പതു ശരം, ആ പടുക്രുദ്ധനെ ക്രുദ്ധനായിത്തന്നെ എയ്തു. ആ നരവ്യാഘ്രന്മാർ ദംഷ്ട്രോഗ്രവ്യാഘ്രങ്ങൾപോലെ ഏറ്റ്, തമ്മിൽ മഴക്കാറുപോലെ ആഹവത്തിൽ ശരങ്ങൾ വർഷിച്ചു. അട്ടഹാസങ്ങൾകൊണ്ടും മറ്റും പോരിൽ ഭയപ്പെടുത്തി. പോരിൽ അവർ തമ്മിൽച്ചൊടിച്ച് ചെയ്തതിന്നെതിര് ചെയ്തു.

പിന്നെ മഹാബാഹുവായ ഭീമൻ സൂതപുത്രന്റെ വില്ല് കത്തിയമ്പെയ്തറുത്ത് സിംഹനാദം മുഴക്കി. മഹാരഥനായ സൂതപുത്രൻ മുറിഞ്ഞ വില്ലുപേക്ഷിച്ച് ഊക്കോടെ ഭാരമേറിയ മറ്റൊരു വില്ല് എടുത്തു. അപ്പോൾ കുരുസൗവീരസിന്ധുവീരന്മാരായ ജനസഞ്ചയം ചത്തുകിടക്കുന്നതായിക്കണ്ടു. ചട്ട, ശസ്ത്രം, കൊടി

എന്നിവയെല്ലാം വീണ് ചിന്നി, അമർന്ന് കാണപ്പെട്ടു. ആന, തേർ, ആൾ, കുതിര എന്നിവയും ചതഞ്ഞുകിടക്കുന്നതായിക്കണ്ടു. ഈ കാഴ്ച കണ്ടതോടുകൂടി സൂതപുത്രൻ കോപംകൊണ്ട് ഉജ്ജ്വലിച്ചു. ഉടനെ അവൻ പൊന്നണിഞ്ഞ വലിയ വില്ല് ഒന്നുലച്ചു. രാധേയൻ ഘോരമായ നോട്ടത്താൽ ഭീമനെ തുറിച്ചുനോക്കി. ഉച്ചയ്ക്ക് അംശുക്കൾതൂകുന്ന ശരല്ക്കാലത്തെ സൂര്യനെപ്പോലെ സൂതപുത്രൻ വിളങ്ങി. അംശുക്കൾ പരത്തുന്ന ആദിത്യമൂർത്തിയെപ്പോലെ അമ്പുചിതറുന്ന കർണ്ണന്റെ രൂപം ഭയങ്കരമായി ജ്വലിച്ചു. രണ്ടു കൈകൾകൊണ്ടും ശരങ്ങൾ എടുക്കുമ്പോഴും തൊടുക്കുമ്പോഴും വിടുമ്പോഴും പോരിൽ ഒരു മാറ്റവും കാണപ്പെട്ടില്ല. ചുറ്റിക്കുന്ന കൊള്ളിപോലെ വില്ല് എപ്പോഴും ചക്രത്തിന്റെമാതിരി തന്നെ കാണപ്പെട്ടു. ഇടവും വലവും കർണ്ണൻ എയ്യുവാൻതുടങ്ങിയപ്പോൾ ദിക്കുമുഴുവൻ ഇരുളടഞ്ഞു. ശരമാരി സൂര്യബിംബത്തെ മറിച്ചു. ഉടനെ പൊൻകടയുള്ള നിശിതശരങ്ങൾ, വില്ലിൽനിന്ന് എത്തുന്ന ശരജാലം വാനിൽ പലതരത്തിൽ പറക്കുന്നതായിക്കണ്ടു. കർണ്ണന്റെ വില്ലിൽനിന്നു ധാരാളം ശരങ്ങൾ പുറപ്പെട്ട് ക്രൗഞ്ചങ്ങൾപോലെ വരിയായി അവ ആകാശത്തു ശോഭിച്ചു. എല്ലാ ശരങ്ങളും കഴുച്ചിറകുവെച്ചതും ചാണയ്ക്കുവെച്ച് മൂർച്ചകൂട്ടിയതുമായിരുന്നു. ശക്തിയേറിയ ഉഗ്രശരങ്ങൾ അധിരഥപുത്രൻ എയ്തുവിട്ടു. വില്ലിന്റെ ശക്തിയാൽ ആ ശരങ്ങൾ ഇളകിപ്പാഞ്ഞു. അവ ഇടവിടാതെ ഭീമന്റെനേരെ പാഞ്ഞുവന്നുകൊണ്ടിരുന്നു. സ്വർണ്ണംകെട്ടിയ ആ ശരങ്ങൾ, ആകാശത്ത് ഇയ്യാമ്പാറ്റക്കൂട്ടംപോലെ, കർണ്ണന്റെ ചാപത്തിൽനിന്നു പുറപ്പെടുന്ന ശരങ്ങൾ ഒന്നോടൊന്നു തൊട്ട് ആകാശത്തു നീളമേറിയ ഒറ്റശ്ശരംപോലെ ശോഭിച്ചു. മേഘം പർവ്വതത്തെ വാരിധാരയാൽ എന്നപോലെ ക്രുദ്ധനായ കർണ്ണൻ ഭീമനെ ശരവൃഷ്ടികൊണ്ടു മൂടി. അതിൽ ഭീമന്റെ ബലം, വീര്യം, പരാക്രമം, വ്യവസായം, പരിശ്രമം ഇവയെല്ലാം ഭടന്മാരോടുകൂടിയ നിന്റെ മക്കൾ കണ്ടു. ഇളകുന്ന കടൽപോലെ ഏന്തിവരുന്ന ശരവൃഷ്ടിയെ വകവെക്കാതെ കോപിച്ച് ഭീമനും കർണ്ണനോടേറ്റു. ഭീമന്റെ പൊന്നുകെട്ടിച്ച വലിയ വില്ല് വലിക്കയാൽ ശക്രചാപംപോലെ വൃത്തമൊത്തു കാണപ്പെട്ടു. അതിൽനിന്നു പൊങ്ങുന്ന ശരജാലംകൊണ്ട് ആകാശം മൂടി. ഭീമനും പൊന്നുകെട്ടിച്ച ശരങ്ങൾകൊണ്ട് ആകാശത്തു നിർമ്മിച്ച മാല പൊന്മാലപോലെ ശോഭിച്ചു. ഉടനെ ശരജാലങ്ങൾ ആകാശത്ത് ഭാഗം തിരിഞ്ഞ് ഭീമൻ എയ്യുന്ന ബാണരുൾ ഏറ്റുമുട്ടി തകർന്നുപോയി. കർണ്ണന്റെ ശരജാലത്താൽ ഭീമന്റെ ശരങ്ങളും അപ്രകാരംതന്നെ തകർന്നുകൊണ്ടിരുന്നു. യുദ്ധക്കളത്തിൽ ധാരാളമായി അഗ്നിസ്ഫുലിംഗങ്ങൾ തന്മൂലം ചിതറി. വാനിടം സുവർണ്ണപുംഖജാലത്താൽ മൂടപ്പെട്ടു. ആദിത്യൻ തെളിയാതായി. കാറ്റു വീശാതായി. എല്ലായിടത്തും ഇരുട്ടു വ്യാപിച്ചു. ശരജാലം ആകാശം മറയ്ക്കുകയാൽ ഒന്നും അറിയാത്തമട്ടായി. പലമട്ടിൽ അമ്പു വർഷിച്ച് സൂതപുത്രൻ ഭീമനെ മൂടി. ആ മഹാത്മാവിന്റെ വീര്യം കൂട്ടാക്കാതെ ഏറ്റുകയറി.

അവിടെ ശരജാലങ്ങൾ അവർ വർഷിക്കുമ്പോൾ തങ്ങളിൽ ക്കലർന്ന കാറ്റുപോലെ കാണപ്പെടുകയും സംഘട്ടനംകൊണ്ട് തീപ്പൊരി ചിതറുകയും ചെയ്തു. പൊന്നുകെട്ടിച്ചതും കൊല്ലാൻ തേച്ചുമൂർച്ചകൂട്ടിയതുമായ കൂരമ്പുകൾ കർണ്ണൻ ഭീമനെ കൊല്ലുവാൻ തുടരെത്തുടരെ വിട്ടു. ഭീമൻ ഓരോന്നും മുമ്മൂന്നു ഖണ്ഡമായി വാനിൽ അമ്പെയ്തു വീഴ്ത്തിക്കൊണ്ടിരുന്നു. ഭീമൻ കർണ്ണനേക്കാൾ മെച്ചംകാണിച്ച് നില്ക്കൂ! എന്നു പറഞ്ഞു. വീണ്ടും ഉഗ്രമായ ശരവർഷങ്ങൾ പാണ്ഡവൻ വർഷിച്ചു. അമർഷിയും ബലവാനും ക്രുദ്ധനുമായ ഭീമൻ കത്തിജ്ജ്വലിക്കുന്ന അഗ്നിപോലെ കാണപ്പെട്ടു. കൈയുറകൾ അടിക്കുന്ന ചടചടശബ്ദം രണ്ടുപേരുടെ കൈകളിൽനിന്ന് അനവരതം പൊങ്ങിക്കൊണ്ടിരുന്നു. ഘോരമായ സിംഹനാദങ്ങളും പൊങ്ങി. തേരുരുൾ ധ്വനിയും ഘോരമായ ചെറു ഞാണൊലിയും പൊങ്ങി. തമ്മിൽ കൊല്ലുവാൻ മുതിർന്ന ഭീമകർണ്ണന്മാരുടെ പരാക്രമം കാണുവാൻ മോഹിക്കുന്നവരായ യോദ്ധാക്കൾ യുദ്ധം നിർത്തി അവരുടെ പോരാട്ടം നോക്കിക്കൊണ്ടു നിന്നു. ദേവർഷിമാരും സിദ്ധന്മാരും ഗന്ധർവ്വന്മാരും 'നന്ന്! നന്ന്!' എന്നു വാഴ്ത്തി. വിദ്യാധരഗണങ്ങൾ പുഷ്പവർഷം തുടർന്നു.

ഉടനെ മഹാബാഹുവായ ഭീമൻ ക്രോധത്തോടുകൂടി ദൃഢമായി അസ്ത്രശസ്ത്രങ്ങൾകൊണ്ടു തടുത്ത് കർണ്ണനെ അമ്പെയ്തു. കർണ്ണനും ഭീമബാണങ്ങൾ തടുത്ത് പാമ്പുപോലുള്ള ഒമ്പതു നാരാചങ്ങൾ എയ്തു. ഭീമൻ അവയെത്തുന്നതിന്നുമുമ്പ് അമ്പെയ്ത് ആകാശത്തുവെച്ചുതന്നെ മുറിച്ചുവീഴ്ത്തി. കർണ്ണ നാരാചങ്ങൾ നില്ക്കൂ! നില്ക്കൂ! എന്നും ഭീമൻ വിളിച്ചുപറഞ്ഞു. പിന്നെ മഹാബാഹുവായ ഭീമൻ അന്തകോപമമായ ഒരു ബാണമെടുത്ത് യമദണ്ഡംപോലെ കർണ്ണന്റെനേർക്കു വിട്ടു. അത് എത്തുന്ന സമയത്ത് രാധേയൻ ചിരിച്ചുകൊണ്ട് മൂന്നു ശരങ്ങൾകൊണ്ട് മുറിച്ചുവീഴ്ത്തി. പിന്നേയും ഭീമൻ അത്യുഗ്രമായ ശരവൃഷ്ടികൾ തൂകി. അവൻ എയ്ത അസ്ത്രങ്ങളെല്ലാം ഭയംകൂടാതെ ഭീമൻ ഏറ്റു. അസ്ത്രമായയാൽ കർണ്ണൻ, പൊരുതുന്ന ഭീമന്റെ ആവനാഴികൾ, വില്ല്, ഞാണ്, കുതിരയുടെ അമിക്കയർ, കടിഞ്ഞാൺ എന്നിവ മൂർച്ചകൂടിയ ശരങ്ങളാൽ കോപിച്ച് അറുത്തു. അവന്റെ അശ്വങ്ങളേയും അഞ്ചമ്പുകൾ എയ്തു കൊന്നു വീഴ്ത്തി. സൂതനേയും എയ്തു. സൂതൻ യുധാമന്യുവിന്റെ തേരിൽക്കയറി. കോപിയും കാലാനലദ്യുതിയുമായ ഭീമന്റെ ധ്വജം രാധേയൻ മുറിച്ച് കൊടിക്കൂറ വീഴ്ത്തി. വില്ലറ്റ ആ മഹാബാഹു രഥശക്തിയെ പിടിച്ചു ചൊടിച്ച് കർണ്ണന്റെ തേർ നോക്കി വിട്ടു. ഭീമൻ ചാട്ടിവിട്ട ആ പൊന്നണിഞ്ഞ വേൽ കൊള്ളിമീൻപോലെ പാഞ്ഞെത്തുമ്പോൾ കർണ്ണൻ പത്തമ്പെയ്തു അതിനെ നുറുക്കി. കർണ്ണന്റെ കൂർത്ത ശരങ്ങളേറ്റ് അതു പത്തു കഷണമായി മുറിഞ്ഞു വീണു. ചിത്രയോധകനായ കർണ്ണൻ മിത്രാർത്ഥമായി എയ്തപ്പോൾ പൊന്നണിഞ്ഞ പരിചയും വാളും ഭീമൻ കൈയിലെടുത്തു. രണ്ടാലൊന്നു തീർച്ചയാക്കി ഒന്നുകിൽ ജയിക്കണം, അല്ലെങ്കിൽ ചാകണം എന്നുറച്ചു. ഉടനെ അവന്റെ മിന്നുന്ന പരിച വളരെ ശരങ്ങൾ വർഷിച്ച് ചിരിച്ചുകൊണ്ട് കർണ്ണൻ അറുത്തു. അവൻ പരിചപോയി, തേരറ്റ് ക്രോധത്തോടുകൂടി ഉഗ്രമായ ഖഡ്ഗം കർണ്ണന്റെ രഥത്തിന്നുനേരെ ഓങ്ങിയെറിഞ്ഞു. ആ വലിയ വാൾ ക്രുദ്ധമായ സർപ്പംപോലെ ആകാശത്തുനിന്നു വന്നെത്തി കർണ്ണന്റെ വില്ലും ഞാണും അറുത്തു. ഉടനെ കർണ്ണൻ ചിരിച്ച്, പോരിൽ കോപിച്ച് ശത്രുഹരവും ശക്തിയേറിയതുമായ മറ്റൊരു വില്ലെടുത്തു. കുന്തീപുത്രന്റെ വധത്തിന്നായി ശരങ്ങൾ വർഷിച്ചു. പൊൻകടക്കെട്ടുമായി മൂർച്ചയുള്ള വളരെ ശരങ്ങൾ വർഷിച്ചു. കർണ്ണൻ എയ്യുന്ന ബാണമേറ്റ ബലവാനായ അവൻ കർണ്ണന്റെ ഉള്ളു നടുങ്ങുമാറ് ആകാശത്തിൽ കുതിച്ചുചാടി പോരാടി. യുദ്ധത്തിൽ ജയം കാംക്ഷിക്കുന്ന അവന്റെ തൊഴിൽ കണ്ട് പതുങ്ങിക്കൂടി കർണ്ണൻ ഭീമനെ വഞ്ചിച്ചു. അവൻ നടുങ്ങി തേർത്തട്ടിൽ ഒളിച്ചു എന്നു കണ്ടപ്പോൾ ഭീമൻ അവന്റെ ധ്വജം പിടിച്ചൊടിച്ച് ഭൂമിയിൽ നിന്നു. കുരുക്കളും ചാരണൗഘവും അവനെ പൂജിച്ചു.

ഗരുഡൻ പാമ്പിനെ എന്നപോലെ, രഥത്തിൽനിന്നു കർണ്ണനെ പിടിക്കുവാനുള്ള ഉദ്യമത്തിൽ ഭീമൻ വില്ലറ്റ് തേരുപോയി എങ്കിലും സ്വധർമ്മത്തെക്കാത്ത് തന്റെ തേർ പിന്നിലാക്കി പോരിടാൻ തന്നെ നില്ക്കുകയാണ്. രാധേയൻ അതു പാഴാക്കി പിന്നേയും വാശിയോടെ പോരിന്നായി എത്തുന്ന പാണ്ഡുപുത്രനോടേറ്റു.

തമ്മിൽ മത്സരിക്കുന്ന മഹാബലന്മാരായ അവർ മഴക്കാറുകൾ പോലെ ഗർജ്ജിച്ചുകൊണ്ടു തമ്മിൽ പോരാടി. അമർഷത്തോടെ പൊരുതുന്ന ദേവദാനവന്മാർ എന്നവിധം ക്രുദ്ധരായ അവരുടെ പോരാട്ടം നടന്നു. ശസ്ത്രങ്ങൾ തീർന്ന ഭീമൻ, കർണ്ണൻ പാഞ്ഞേല്ക്കുന്ന സമയത്ത്, കുന്നുകൾപോലെയുള്ള ആനകളെ കൊന്നുവീഴ്ത്തിയതായിക്കണ്ടു. തേരിന്റെ മാർഗ്ഗം മുടക്കുവാനായി കയറി, നിരായുധനായ ഭീമൻ രഥദുർഗ്ഗത്തിൽ എത്തി. ആനക്കൂട്ടത്തിലെത്തി ജീവനെ കാക്കുന്ന ഭീമൻ കർണ്ണനെ പ്രഹരിച്ചില്ല. നില നോക്കുവാനായി, പാർത്ഥൻ എയ്തു കൊന്നിട്ടിരിക്കുന്ന മത്തഗജത്തെ പൊക്കിപ്പിടിച്ച്, പര

പുരഞ്ജയനായ ഭീമൻ നിന്നു. ഭീമന്റെ നില്പുകണ്ടവർക്ക്, പണ്ട് മഹൗഷധിയുള്ള ശൈലം പൊക്കിപ്പിടിച്ചു നില്ക്കുന്ന ഹനുമാന്റെ സ്മരണയുണ്ടായി. അവൻ പൊക്കിപ്പിടിച്ച കൊമ്പനെ കർണ്ണൻ അമ്പെയ്തു അറുത്തു. ഉടനെ ഭീമൻ ആ ഗജാംഗങ്ങളെ കർണ്ണന്റെനേർക്ക് എറിഞ്ഞു. ചക്രം, അശ്വങ്ങൾ എന്നു മാത്രമല്ല എന്തൊക്കെ ഭൂമിയിൽ കണ്ടുവോ അതൊക്കെ എടുത്ത് ഭീമൻ കർണ്ണന്റെ നേരെ എറിഞ്ഞു. എറിയുന്ന വസ്തുക്കളെയെല്ലാം കർണ്ണൻ കൂരമ്പുവിട്ട് അറുത്തു. അപ്പോൾ ഭീമൻ വജ്രംപോലെയുള്ള ഉഗ്രമായ മുഷ്ടിചുരുട്ടി കർണ്ണനെ കൊല്ലുവാൻ വിചാരിച്ചു. എന്നാൽ ഉടനെതന്നെ അർജ്ജുനനെ ഓർത്തു. 'അർജ്ജുനന്നു കൊല്ലുവാൻ നിശ്ചയിക്കപ്പെട്ട കർണ്ണനെ ഞാൻ കൊല്ലുന്നതു ശരിയല്ല' എന്നു വിചാരിച്ച് ഭീമൻ ശക്തനാണെങ്കിലും അവനെ, സന്ദർഭമുണ്ടായിട്ടും കൊന്നില്ല. സവ്യസാചി ചെയ്ത ശപഥം, അവൻ അർജ്ജുനനെ കൊല്ലുമെന്നു ചെയ്ത ശപഥം, ചിന്തിച്ചു കൊല്ലാതെ വിട്ടു.

കുഴങ്ങുന്ന ഭീമനെ വീണ്ടും കൂരമ്പുവിട്ട്, മോഹാലസ്യപ്പെടുന്ന വിധത്തിലാക്കി ആ സൂതപുത്രൻ! ഈ സമയത്തു കൊല്ലുവാൻ സൗകര്യമുണ്ടായിട്ടും കുന്തിയുടെ വാക്കോർത്തു കർണ്ണൻ ഭീമനേയും കൊല്ലുകയുണ്ടായില്ല. എങ്കിലും കർണ്ണൻ വില്ലിന്റെ തുമ്പുകൊണ്ടു ഭീമനെ കുത്തി. വില്ലുകൊണ്ട് തന്റെ ദേഹത്തിൽ സ്പർശിച്ചതിൽ ക്രുദ്ധനായ ഭീമൻ പാമ്പിനെപ്പോലെ ചീറി അവന്റ ആ വില്ലു വലിച്ചു കൈകൊണ്ട്ഒടിച്ച് കർണ്ണന്റെ ശിരസ്സിൽ അടിച്ചു. ഭീമൻ അടിച്ചപ്പോൾ ക്രോധം കൊണ്ടു കണ്ണുചുവന്ന് രാധേയൻ പരിഹസിക്കുന്നവിധം ഇപ്രകാരം പറഞ്ഞു: 'എടോ വിഡ്ഢി! സ്തൂബരകാ! ഊശാന്താടിക്കാരാ! പെരുന്തീനീ, അനസ്ത്രജ്ഞാ, നീ പോരിന്നു കൊള്ളുകയില്ല! ഭീരുവാണ് നീ! പല ഭോജ്യങ്ങളും, പേയങ്ങളും ഉള്ള ദിക്കിലാണു നീ യോഗ്യൻ; അല്ലാതെ പോർക്കളത്തിലല്ല. പുഷ്പമൂലഫലാഹാരനായ നീ വ്രതനിയമങ്ങളിലും തക്ക യോഗ്യനാണ്. കാട്ടിൽ താമസിക്കുവാൻ കൊള്ളാം. നീ ഒരിക്കലും പോരിൽ സമർത്ഥനല്ല. മുനിത്വമെവിടെ? യുദ്ധമെവിടെ? പോയി കാടുകേറു ചെക്കാ! എടോ വൃകോദരാ! ഉണ്ണീ നീ പോരിന്നു പോരാ! നീ കാട്ടിലേക്കുതന്നെ മടങ്ങിക്കോളൂ! പാചകന്മാരും, ശമ്പളക്കാരും, ദാസന്മാരുമായ ആളുകളെ തിരക്കി വീട്ടിൽ അഷ്ടിക്കുവേണ്ടി തല്ലുകൂടുവാൻ നീ മിടുക്കനാണ്! അല്ലെങ്കിൽ മുനിവൃത്തി കൈക്കൊണ്ട് ദുർമ്മതേ! ഫലം നേടുക! കാടുകേറൂ കൗന്തേയാ! നീ പോരിന്നു സമർത്ഥനല്ല. നീ കായ്കനി തിന്നുവാൻ കൊള്ളാം; പാർത്ഥപൂജയ്ക്കും കൊള്ളാം. വൃകോദരാ! ശസ്ത്രോദ്യോഗത്തിൽ നീ യോഗ്യനല്ലെന്നാണ് എന്റെ അഭിപ്രായം!' ഇങ്ങനെ പലതും വീണ്ടും വീണ്ടും പറഞ്ഞ് പുച്ഛിക്കുകയും കൗമാരത്തിൽ നടന്ന വിപ്രകാരങ്ങൾ രൂക്ഷമായി പറയുകയും അവിടെ നില്ക്കുന്ന അവനെ വീണ്ടും വില്ലുകൊണ്ട് കുത്തുകയും ചെയ്തു. ഭീമനോടു ചിരിച്ചുകൊണ്ടു വീണ്ടും കർണ്ണൻ പറഞ്ഞു: 'യുദ്ധത്തിനു പൂതിയുണ്ടെങ്കിൽ വല്ലേടത്തും പോയി ചെയ്തോളൂ. എന്റെ കൂട്ടരോടു വേണ്ടാ. എന്റെ കൂട്ടരോട് ഏറ്റാൽ ഇതും ഇതിലപ്പുറവും കിട്ടും. കൃഷ്ണന്മാരുടെ അടുത്തേയ്ക്കു പൊയ്ക്കോളൂ. അവർ നിന്നെ രക്ഷിക്കും. അല്ലെങ്കിൽ നീ വീട്ടിലേക്കോടിക്കോ. എടാ ചെക്കാ! എന്തിനാണ് നിനക്ക് പോര്?' അതിദാരുണമായ കർണ്ണന്റെ വാക്കുകേട്ട് ഭീമൻ ചിരിച്ച് കർണ്ണനോട് ഇപ്രകാരം പറഞ്ഞു. 'പലപ്രാവശ്യം എന്നോടു തോറ്റോടിയ പുള്ളിയാണ് ഈ വീര്യസങ്ങൾ പറയുന്നത്? എന്തിനാണെടോ ഈ വികത്ഥനങ്ങൾ? ജയാപജയങ്ങൾ ഇന്ദ്രനും ഉണ്ടായതായി പണ്ടുള്ളവർ കണ്ടിട്ടുള്ളതാണ്. എടോ നീചകുലോത്ഭവാ! നീ എന്നോടു മുഷ്ടിയുദ്ധത്തിന്നു വരൂ! മഹാശക്തനായ കീചകൻ എന്നവനെ കൊന്നമാതിരി ഞാൻ ഈ രാജാക്കന്മാരുടെയെല്ലാം മുമ്പിൽവെച്ചു നിന്നെ കൊന്നുകളയാം.' ഭീമന്റെ മനോഗതം അറിഞ്ഞ് ബുദ്ധിമാനായ കർണ്ണൻ എല്ലാ ധന്വികളും കണ്ടുനില്ക്കെയുള്ള സംഗരം വേണ്ടെന്നുവെച്ച് അടങ്ങി. ഇപ്രകാരം തേർതകർത്ത് അവനെ കർണ്ണൻ ഭർത്സിച്ചു. കൃഷ്ണന്റേയും അർജ്ജുനന്റേയും മുമ്പിൽവെച്ച് ഭീമനെ ഇപ്രകാരം കർണ്ണൻ ഭർത്സിച്ചപ്പോൾ കേശവൻ പറഞ്ഞപ്രകാരം അർജ്ജുനൻ ചാണയ്ക്കുവെച്ച ശരങ്ങൾ സൂതപുത്രന്റെ നേരെ വിട്ടു. പാർത്ഥന്റെ ഗാണ്ഡീവത്തിൽ നിന്നു പുറപ്പെട്ട പൊന്നണിഞ്ഞ ശരങ്ങൾ, ക്രൗഞ്ചത്തിൽ അരയന്നങ്ങൾ എന്നപോലെ കർണ്ണനിൽച്ചെന്നു കൊണ്ടു. ഗാണ്ഡീവം വിട്ടശരങ്ങൾ പാമ്പുപോലെ ചെന്നുകൊണ്ട് കർണ്ണൻ പിൻവാങ്ങി. അങ്ങനെ അർജ്ജുനൻ ഭീമനിൽനിന്ന് കർണ്ണനെ അകറ്റി. ഭീമൻ വില്ലുപിടിച്ച് ഒടിച്ചപ്പോൾ കർണ്ണൻ ഭീമന്റെ അടുത്തുനിന്നു പിൻവാങ്ങി. ഭീമൻ സാത്യകിയുടെ തേരിൽ കയറി സവ്യസാചിയെ പിൻതുടർന്നു. ഉടനെ കർണ്ണനെക്കണ്ട് വെമ്പലോടെ അർജ്ജുനൻ രൂക്ഷാക്ഷനായി അന്തകൻ മൃത്യുവിനെ വിടുന്നവിധം നാരാചം വിട്ടു. സർപ്പത്തെത്തേടി ആകാശത്തിലൂടെ എത്തുന്ന ഗരുഡനെപ്പോലെ ഗാണ്ഡീവമുക്തമായ നാരാചം കർണ്ണന്റെ നേരെ ക്ഷണത്തിൽ എത്തി. ആ നാരാചം ക്ഷണത്തിൽ ദ്രൗണി അമ്പെയ്തു ഖണ്ഡിച്ചു. ധനഞ്ജയനിൽ നിന്നുള്ള ഭയത്തിൽനിന്നു കർണ്ണനെ ദ്രൗണി രക്ഷിച്ചു. ഉടനെ ദ്രൗണിയെ അർജ്ജുനൻ ക്രുദ്ധനായി അറുപതു ശരങ്ങളാൽ എയ്ത് ഇപ്രകാരം വിളിച്ചു പറഞ്ഞു: 'പോകേണ്ട, നിൽക്കൂ, നിൽക്കൂ!' ധനഞ്ജയശരാർത്തനായ ദ്രൗണി ഉടനെ മത്തേഭങ്ങളും തേരും തിങ്ങിയ സേനയിൽ ഓടിക്കയറി. പിന്നെ പോരിൽ പൊന്നണിഞ്ഞ തൂകുന്ന ചാപഗണങ്ങളുടെ ശബ്ദത്തെ ഗാണ്ഡീവശബ്ദംകൊണ്ട് അർജ്ജുനൻ അധഃകരിച്ചു.

ഇപ്രകാരം പറഞ്ഞിട്ടും ഓടുന്ന ദ്രൗണിയെ അർജ്ജുനൻ പിന്തുടർന്നു. ഒട്ടുദൂരം ചെന്നപ്പോൾ ബലവാനായ അർജ്ജുനൻ അവനെ ഭയപ്പെടുത്തുവാൻ അമ്പുവിട്ടു. നാരാചം എയ്ത് അശ്വങ്ങളുടേയും, ഗജങ്ങളുടേയും, ആൾക്കാരുടേയും നിരയെ പിളർന്ന്, പാർത്ഥൻ കങ്കപത്രം തൂകി പടയെ തകർത്തു. ആനയും, ആളുകളും, അശ്വങ്ങളും ചേർന്ന ആ സൈന്യത്തെ ഇന്ദ്രാത്മജനായ പാർത്ഥൻ കിണഞ്ഞു നശിപ്പിച്ചു."

**140. അലംബുഷവധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ദിവസങ്ങൾ ഓരോന്നും കഴിയുന്തോറും എന്റെ ദീപ്തമായ തേജസ്സ് ഇടിയുകയാണു സഞ്ജയാ! എന്റെ യോധന്മാർ പലരും മൃതിയടഞ്ഞു. കാലത്തിന്റെ മാറ്റമാകാം. ദ്രൗണിയും, കർണ്ണനും ഭരിക്കുന്ന സൈന്യത്തെ അതിക്രമിക്കുവാൻ ദേവന്മാർക്കുപോലും കഴിയുന്നതല്ല. അങ്ങനെ അവർ ഭരിക്കുന്ന സൈന്യത്തെ കയറിക്കടക്കുവാൻ അർജ്ജുനന്ന് കഴിഞ്ഞില്ലേ? ഉഗ്രവീര്യന്മാരായ അവർ വിക്രമം കൂട്ടിവിട്ടവരാണ്. കൃഷ്ണഭീമന്മാരോടും ശൈനേയനോടുംകൂടിയവരുമാണ്. അതേമുതൽക്ക് എന്റെ കരൾ അഗ്നിയാലെന്നപോലെ വേവുകയാണ്; സങ്കടപ്പെടുകയാണ്. സൈന്ധവനോടുകൂടി രാജാക്കന്മാരെയൊക്കെ വിഴുങ്ങിക്കളഞ്ഞ മട്ടിലാണ് എനിക്കു തോന്നുന്നത്. ജയദ്രഥൻ കിരീടിക്ക് വല്ലാത്ത അപ്രിയം വരുത്തിവെച്ചവനാണ്. അവൻ അർജ്ജുനന്റെ കണ്ണിന്നുനേരെ പെട്ടുപോയാൽപ്പിന്നെ ജീവിക്കുന്നത് എങ്ങനെ? ഊഹത്താൽ ഞാൻ കാണുന്നു, സൈന്ധവന്റെ കഥകഴിഞ്ഞതു തന്നെ! എടോ സഞ്ജയാ! യുദ്ധം നടന്നപടി നീ ശരിയായി എന്നോടു പറയുക. ആന പൊയ്കയിൽ എന്നവിധം ആ വൃഷ്ണിവീരനായ സാത്യകി സേനയിൽ തനിച്ച്, ചൊടിച്ച്, പലമട്ടിൽ ഇളക്കിത്തീർത്ത, പോരാടിയ കഥ, പാർത്ഥന്നുവേണ്ടി സാഹസംചെയ്ത ആ വീരന്റെ യുദ്ധത്തിന്റെ കഥ, നീ പറയൂ! നീ സമർത്ഥനായ വാഗ്മിയാണല്ലോ?"

സഞ്ജയൻ പറഞ്ഞു: "അപ്രകാരം സൂതപുത്രന്ന് ദുഃഖമുണ്ടാക്കി നൃവീരനായ ഭീമൻ നടക്കുമ്പോൾ, രാജമദ്ധ്യത്തിൽ വൃത്താന്തമറിഞ്ഞ് ശിനിപ്രവരനായ സാത്യകി സഹായത്തിന്നെത്തി. വർഷത്തിൽ അലറുന്ന മേഘംപോലെ, വേനല്ക്കാലത്തു ജ്വലിക്കുന്ന അർക്കനെപ്പോലെ, ശത്രുക്കളെ ദൃഢമായ വില്ലുകൊണ്ട് വധിച്ച് നിന്റെ പുത്രന്റെ സൈന്യത്തെ അവൻ പ്രകമ്പിപ്പിച്ചു വെള്ളനിറത്തിലുള്ള കുതിരകളാൽ കുതിച്ചുകയറി പോരിൽ വീരൻ ആർത്തെത്തുന്ന സമയത്ത് നിന്റെ കൂട്ടുക്കാർക്ക് സാത്യകിയെ തടുക്കുവാൻ കഴിഞ്ഞില്ല. അമർഷത്തോടുകൂടിയ

വനും, ഒഴിയാതെ എതിർക്കുന്നവനും, വില്ലെടുത്തവനും, പൊൻചട്ടയിട്ടവനുമായ അലംബുഷൻ സാത്യകിയോട് എതിർക്കുവാൻ എത്തി. ആ നരേന്ദ്രൻ സാത്യകിയെ തടുത്തു. അവർ തമ്മിൽ യുദ്ധം തുടർന്നു. പണ്ട് ആർ തമ്മിലും ഇത്രയും കടുത്ത പോരാട്ടം നടന്നിട്ടില്ല. പോരിൽ തമ്മിൽ പ്രഹരിക്കുന്ന അവരെ നിന്റെ കൂട്ടരും ശത്രുക്കളും കണ്ടുനിന്നു. രാജപ്രവരനായ അലംബുഷൻ പത്തു ശരങ്ങൾ ബലാല്ക്കാരമായി കടന്ന് അവനെ എയ്തു. അവ വരുന്നതിന്നുമുമ്പ് സാത്യകി ശരങ്ങൾകൊണ്ട് മുറിച്ചു വീഴ്ത്തി. ഉടനെ ചെവിയോളം വലിച്ച് തീയിനോട് എതിരായ മൂന്നു ബാണങ്ങൾ അലംബുഷൻ എയ്തു. അവ ചട്ടപൊട്ടിച്ച് സാത്യകിയുടെ മെയ്യിൽക്കയറി. പിന്നെ നാലമ്പുകൊണ്ട് വെള്ളിപോലെ തിളങ്ങുന്ന നാലു കുതിരകളേയും ബലമായി കൊന്നുവീഴ്ത്തി. അപ്രകാരം ആ ശക്തൻ പ്രഹരിച്ചപ്പോൾ ചക്രപാണിപ്രഭാവനായ ശൈനേയൻ ശക്തിയോടെ വലിച്ചുവിട്ട നാലമ്പുകൾകൊണ്ട് അലംബുഷന്റെ നാലു കുതിരകളേയും കൊന്നു. പിന്നെ സൂതന്റെ ശിരസ്സ് കാലാനലക്രൂരമായ നാലു ശരങ്ങളാൽ അറുത്തു. കുണ്ഡലത്തോടു കൂടിയ അവന്റെ പൂർണ്ണചന്ദ്രാഭമായ മുഖം മെയ്യിൽനിന്ന് എയ്തറുത്തു. ആ രാജപുത്രാത്മജന്റെ പുത്രനെ പ്രമാഥിയായ യദുവീരൻ കൊന്നുവീഴ്ത്തി. * പിന്നെ അർജ്ജുനന്റെ സന്നിധിയിൽച്ചെന്ന് രാജാവേ, നിന്റെ പടയെ ഓടിച്ചു. ശത്രുപ്പടയുടെ ഇടയിൽക്കൂടി കടന്ന് വൃഷ്ണിപ്രവരൻ വീണ്ടും ചെല്ലുന്നതായി കണ്ടു. മേഘങ്ങളെ കാറ്റെന്നവിധം, ശരങ്ങൾ തൂകി കുരുക്കളുടെ പടയെ പായിച്ചു. സാത്യകിയെ വഹിച്ചിരുന്നത് പാൽ, മുല്ല, തിങ്കൾ എന്നിവയുടെ ശോഭയോടുകൂടിയ സൈന്ധവാശ്വങ്ങളായിരുന്നു. അവ സ്വർണ്ണാഭരണങ്ങൾ അണിഞ്ഞിരുന്നു. നൃസിംഹനായ ശൈനേയൻ ആശിച്ച ദിക്കിൽ ആ അശ്വങ്ങൾ അവനെ കൊണ്ടെത്തിച്ചു.

ഉടനെ അങ്ങയുടെ പുത്രന്മാരെല്ലാം ഒത്തുചേരുകയും മറ്റു യോദ്ധാക്കൾ ഏറ്റ് എതിർക്കുകയും ചെയ്തു. പുത്രനും, യോധോത്തമനും, ആജമീഢനുമായ ദുശ്ശാസനൻ ഉടനെ മുമ്പിൽ പാഞ്ഞെത്തി. ആ യോധന്മാരെല്ലാംകൂടി ശൈനേയനെ വളഞ്ഞ് വളരെ ശരങ്ങൾ എയ്തു. ആ സാത്വതശ്രേഷ്ഠൻ ആ കൂട്ടരെയെല്ലാം ബാണങ്ങൾ എയ്തേറ്റു തടുത്തു. തീയാകുന്ന ശരങ്ങൾകൊണ്ട് ശത്രുവിഘാതിയായ സാത്യകി തടുത്ത് ദുശ്ശാസനന്റെ കുതിരകളെ ശരങ്ങൾവിട്ട് കൊന്നുവീഴ്ത്തി. പിന്നെ സാത്യകി ആ പോരിൽ ശത്രുസഞ്ചയത്തെ വീഴ്ത്തുന്നതു കണ്ട് കൃഷ്ണാർജ്ജുനന്മാർ ഹർഷംകൊള്ളുകയുംചെയ്തു."

### 141. സാത്യകിയും അർജ്ജുനനും തമ്മിൽ കാണുന്നു

**– സഞ്ജയൻ പറഞ്ഞു:** "വെമ്പേണ്ടുന്ന ദിക്കിൽ വെമ്പുന്നവനും, ധനഞ്ജയന്റെ വിജയത്തിൽ ഉത്സുകനുമായ സാത്യകി, ദുശ്ശാസനന്റെ രഥത്തിന്നുനേരെ നോക്കി പാഞ്ഞേല്ക്കുന്ന സമയത്ത് പൊന്നണിഞ്ഞ കൊടിയോടുകൂടിയ ത്രിഗർത്തവില്ലാളിവീരന്മാർ പടക്കടൽ കടന്ന് എതിർക്കുന്ന അവനെച്ചെന്നു വളഞ്ഞു. രഥസമൂഹത്തോടുകൂടി അവനെ ചുറ്റിവളഞ്ഞ അവർ, ചൊടിച്ച പടുധന്വികളായ അവർ, ശരജാലങ്ങൾ വർഷിച്ചു. വലിയ പോരിൽ വിലസുന്ന രാജപുത്രന്മാരെ, ഒറ്റയ്ക്ക് അമ്പതു പേരെ, അവൻ ജയിച്ച്, തലഘോഷം മുഴക്കുന്ന ഭാരതപ്പടയിൽ പ്രവേശിച്ചു. വാൾ, വേൽ, ഗദകൾ എന്നിവയുള്ള അപ്ലവമായ സമുദ്രത്തിലേക്കു ചെന്നു. അതിൽ അത്ഭുതമായി പോരിൽ എല്ലാവരും സാത്യകിയുടെ ചേഷ്ടിതം കണ്ടു. സാത്യകിയെ പടിഞ്ഞാറു കണ്ടു. അപ്പോൾത്തന്നെ കിഴക്കും കണ്ടു. ഉടനെ തെക്കും വടക്കും, മേലും, കീഴും, ചുറ്റും, വിദിക്കുകളിലും എല്ലാം അവന്റെ ലാഘവംമൂലം ഒരേസമയത്ത് കാണപ്പെട്ടു. സിംഹവിക്രാന്തഗതിയായ അവന്റെ ക്രിയ കണ്ട് ത്രിഗർത്തന്മാർ പിന്തിരിക്കുകയും സ്വജനം തപ്തരായി നോക്കുകയും ചെയ്തു. അവനെ ശൂരസേനന്മാരും, മറ്റു ശൂരന്മാരും വളഞ്ഞു. മത്തേഭത്തെ തോട്ടികൊണ്ട് എന്നവിധം അവനെ അമ്പുകൊണ്ട് നിർത്താമെന്നാണ് അവർ മോഹിച്ചത്. ആര്യാത്മാവായ സാത്യകി അവരുമായും ഇടഞ്ഞു. അചിന്ത്യബലവിക്രമനായ അവൻ പിന്നെ കലിംഗന്മാരോടേറ്റു. ഒതുങ്ങാത്ത കലിംഗപ്പടയേയും അവൻ കടന്നു. ധനഞ്ജയനായ പാർത്ഥന്റെ സമീപത്തെത്തി. വെള്ളത്തിൽ നീന്തി കരപറ്റിയവനെപ്പോലെ അവൻ സമാശ്വസിച്ചു. ആ നരവ്യാഘ്രനെക്കണ്ട് സാത്യകി ആശ്വാസംകൊണ്ടു.

സാത്യകി വന്നെത്തുന്നതു കണ്ട് കൃഷ്ണൻ ജിഷ്ണുവിനോടു പറഞ്ഞു:'എടോ പാർത്ഥാ! നിന്റെ ശിഷ്യനും, നിന്റെ ഇഷ്ടസഖിയും, സത്യപരാക്രമനുമായ സാത്യകി നിന്നെ തുണയ്ക്കുന്നതിന്നായി ഇതാ വരുന്നു! സകല ശത്രുയോധന്മാരേയും പുല്ലാക്കിത്തള്ളി ജയിച്ചിട്ടാണ് അവൻ വരുന്നത്! കുരുഭടന്മാർക്ക് ഉഗ്രമായ നാശം ഉണ്ടാക്കി ഹേ പാർത്ഥാ! നിന്റെ പ്രാണനേക്കാൾ പ്രിയനായ സാത്യകിയെത്തുന്നു. ദ്രോണനേയും, കൃതവർമ്മാവിനേയും അമ്പെയ്ത് പിന്മടക്കി നിരസിച്ച് ഫൽഗുനാ, ഇതാ, സാത്യകിയെത്തുന്നു! ധർമ്മരാജാവിന്റെ പ്രിയത്തിന്നുവേണ്ടി യോധമുഖ്യന്മാരെ കൊന്നും ശൂരനായ സാത്യകി ഇതാ, എത്തുന്നു! ഇടയ്ക്കിടയ്ക്ക് ദുസ്സാദ്ധ്യമായ കർമ്മംചെയ്തു നിന്നെക്കാണുവാൻ ഇതാ, സാത്യകിയെത്തുന്നു! ഒറ്റത്തേരാൽ ദ്രോണൻമുതലായ പല തേരാളിവീരന്മാരേയും പോരടിച്ച് ഇതാ ഫൽഗുനാ, സാത്യകിയെത്തുന്നു! സ്വന്തം കൈയൂക്കുകൊണ്ട് പെരുംപട പിളർന്ന് ധർമ്മപുത്രൻ പറഞ്ഞുവിട്ട സാത്യകി ഇതാ. എത്തുന്നു! ഹേ കൗന്തേയാ! കുരുക്കളിൽ തന്നോടു കിടയായി ഒരു യോധനും വന്നുപെടാത്തവനായ, അത്ര യുദ്ധദുർമ്മദനായ സാത്യകി ഇതാ, എത്തുന്നു! പശുക്കൂട്ടത്തെ സിംഹമെന്നപോലെ, കുരുകുലത്തെ കടന്ന്, പെരുംപടയെ മുടിച്ച് ഇതാ, സാത്യകി എത്തുന്നു! താമരപ്പൂപോലെ ശോഭിക്കുന്ന അനേകായിരം രാജാക്കന്മാരുടെ മുഖങ്ങളെ മന്നിൽ കൊയ്തുചിന്നിയതിന്നുശേഷം ഇതാ, സാത്യകി വരുന്നു! പോരിൽ സോദരന്മാരോടുകൂടിയ ദുര്യോധനനെ ജയിച്ച്, പോരിൽ ജലസന്ധനെ കൊന്ന്, ഇതാ വേഗത്തിൽ സാത്യകിയെത്തുന്നു! ചോരയാകുന്ന നീർ ഒഴുക്കി, ചോരച്ചേറാകുന്ന പുഴയുണ്ടാക്കി, കുരുക്കളെ പുല്ലുപോലെ വെട്ടിത്തള്ളി ഇതാ, സാത്യകി വന്നെത്തുന്നു!'

കൃഷ്ണൻ ഇപ്രകാരം പറഞ്ഞതു കേട്ട് അർജ്ജുനൻ വലിയ സന്തോഷംകാട്ടാതെ, കൃഷ്ണനോടു പറഞ്ഞു:'ഹേ കൃഷ്ണാ! സാത്യകി ഇപ്പോൾ എന്റെ അരികിലെത്തുന്നതിൽ ഞാൻ സന്തോഷിക്കുന്നില്ല. ധർമ്മരാജന്റെ കഥയെന്താണെന്ന് ഞാൻ അറിയുന്നില്ല. കേശവാ! സാത്യകി വിട്ടുപോന്ന രാജാവ് ഇപ്പോൾ ജീവിക്കുന്നുണ്ടോ ഇല്ലയോ? മഹാബാഹോ! രാജാവിനെ കാക്കേണ്ടതാണ് ഇവൻ! അവിടുത്തെ വിട്ടുപോന്ന് എന്നെ തുണയ്ക്കുവാൻ എത്തിയതെന്താണ്? രാജാവിനെ ദ്രോണന്നു വിട്ടുകൊടുക്കുകയല്ലേ ചെയ്തിരിക്കുന്നത്? ജയദ്രഥനെ കൊന്നിട്ടുമില്ല. പോരിൽ സാത്യകിയോട് ഭൂരിശ്രവസ്സ് വന്നേല്ക്കുകയും ചെയ്യുന്നു! എനിക്ക് എല്ലാംകൂടി വലിയ ഭാരമായിരിക്കുന്നു. സിന്ധുരാജനെ കൊല്ലുവാൻ ഒരുക്കംകൂട്ടണം, രാജാവിന്റെ കഥ അറിയണം, ശൈനേയനെ രക്ഷിക്കണം. ഇതൊക്കെ അടിയന്തരമായി നടക്കേണ്ട കാര്യമാണ്. സൂര്യൻ ഇതാ, അസ്തമിക്കുവാൻ പടിഞ്ഞാട്ടു ചാഞ്ഞു. സൈന്ധവനെ ഇനി കൊല്ലുവാൻ വൈകിക്കൂടാ. സാത്യകിയുടെ അശ്വങ്ങളും സൂതനും തളർന്നിരിക്കുന്നു. യൂപകേതു തളർന്നവനല്ല. അവന്ന് ധാരാളം സഹായികളുമുണ്ട്. ഈ സമാഗമത്തിൽ സാത്യകിക്ക് ക്ഷേമംതന്നെ വരില്ലേ കേശവാ! സത്യവിക്രമനായ സാത്യകി കടൽ നീന്തിക്കടന്നതിന്നുശേഷം ലഘുവായ പശുക്കുളമ്പുകുഴിയിൽ വീണ് മുങ്ങിപ്പോവുകയില്ലല്ലോ? കൃതാർത്ഥനും മഹാത്മാവുമായ ഈ കുരുശ്രേഷ്ഠൻ, ഭൂരിശ്രവസ്സ്, എതിർത്തേറ്റാൽ

---

** സാത്യകി കൊല്ലുന്ന അലംബുഷൻ ഒരു രാജാവാണ്. 109-ാം അദ്ധ്യായത്തിൽ ഘടോൽക്കചൻ വധിക്കുന്ന അലംബുഷൻ ഒരു രാക്ഷസനാണ്. 175-ാം അദ്ധ്യായത്തിൽ ഘടോൽക്കചൻ വധിക്കുന്നതായി പറയുന്ന അലംബുഷനും ഒരു രാക്ഷസൻതന്നെ; പക്ഷേ, ആ രാക്ഷസൻ മറ്റൊരുത്തനാണ്. – അവൻ ജടാസുരന്റെ പുത്രനാണ്.*

സാതൃകി സ്വസ്തിനേടുകയില്ലേ? ധർമ്മരാജാവു ചെയ്തത് എന്തൊരു അതിക്രമമാണ്! ദ്രോണനെ ഭയപ്പെടാതെ സാതൃകിയെ ഇങ്ങോട്ടു പറഞ്ഞുവിട്ടത് സാഹസമായിപ്പോയി! മാംസക്ഷണത്തെ പക്ഷിയായ ഗരുഡൻ എന്നപോലെ, ധർമ്മരാജാവിനെ പിടിക്കുവാൻ ദ്രോണൻ എപ്പോഴും ലാക്കുനോക്കിക്കൊണ്ടിരിക്കയാണ്. രാജാവിന്ന് ആപത്തൊന്നും വന്നില്ലല്ലോ?"

**142. ഭൂരിശ്രവസ്സിന്റെ ബാഹുച്ഛേദനം** – സഞ്ജയൻ പറഞ്ഞു: "യുദ്ധദുർമ്മദനായ സാത്വതൻ വരുന്ന സമയത്ത് ക്രുദ്ധനായ ഭൂരിശ്രവസ്സു പാഞ്ഞുവന്ന് തടുത്തു. ആ കൗരവ്യൻ സാതൃകിയോടു പറഞ്ഞു:'വളരെക്കാലമായി ഞാൻ പ്രതീക്ഷിച്ചിരുന്ന ആഗ്രഹം ഇപ്പോൾ ഞാൻ പോരിൽ നേടുവാൻപോവുകയാണ്. നീ പോരുവിട്ട് ഒഴിഞ്ഞുപോകുന്നില്ലെങ്കിൽ ഞാൻ നിന്നെ ജീവനോടെ വിട്ടയയ്ക്കുകയില്ല. ശൂരനാണെന്ന് അഹങ്കരിക്കുന്ന നിന്നെ ഞാൻ പോരിൽ വധിച്ച് കുരുപതിയായ ദുര്യോധനനെ സന്തോഷിപ്പിക്കുവാൻപോവുകയാണ്. ഇന്ന് എന്റെ ശരമേറ്റ് എരിഞ്ഞ് നീ മന്നിൽ വീണുകിടക്കുന്നതായി വീരനായ കൃഷ്ണനും, കപിധ്വജനും കാണട്ടെ! ഞാൻ നിന്നെ വധിച്ചതായിക്കേട്ട് ധർമ്മപുത്രരാജാവ്, നിന്നെ ഇങ്ങോട്ടയച്ച് യുധിഷ്ഠിരൻ, നാണിക്കട്ടെ! ഇന്ന് എന്റെ വിക്രമം, ധനഞ്ജയനായ പാർത്ഥൻ, നന്നായി രക്തത്തിൽ മുഴുകിയ നീ മന്നിൽ ചത്തുകിടക്കുമ്പോൾ അറിയും. വളരെക്കാലമായി കൊതിച്ചിരുന്നതാണ് നീയുമായുള്ള സമാഗമം. ദേവാസുരയുദ്ധത്തിൽ പണ്ട് മഹാബലിയോട് ഇന്ദ്രൻ എന്നവിധം ഇന്ന് ഞാൻ നിന്നോടു നേരിടുവാനാണു പോകുന്നുത്. എടോ സാത്വതാ! ഞാൻ നിനക്ക് നല്ല ഒരു യുദ്ധം ഇതാ നല്കുന്നു. അപ്പോൾ നിനക്ക് എന്റെ ബലവും വീര്യവും പൗരുഷവുമൊക്കെ അറിയാം. പോരിൽ ഞാൻ കൊന്നുവിട്ട നീ പോയി സംയമനിയിൽച്ചെന്നു ചേരും. പണ്ട് രാമാനുജനായ ലക്ഷ്മണൻ കൊന്നുവിട്ട ഇന്ദ്രജിത്തിനെപ്പോലെ നീ അങ്ങ് ചെന്നുചേരും. ഇന്ന് എടോ മാധവാ, ഗോവിന്ദനും പാർത്ഥനും ധർമ്മപുത്രനും നീ ചത്തുപോവുകയാൽ ഉദ്യമംകെട്ട് യുദ്ധം ചെയ്യാതെ തീർച്ചയായും ഒഴിഞ്ഞുപോകുന്നതാണ്. ഇന്ന് കൂരമ്പുവിട്ട്, നിന്നിൽ പകരംചെയ്ത്, പോരിൽ നീ കൊന്നുവിട്ടവരുടെ നാരിമാർക്ക് ഞാൻ സന്തോഷം നല്കുന്നതാണ്. എന്റെ കണ്ണിൽപ്പെട്ട നിന്നെ ഞാൻ വിട്ടയയ്ക്കുകയില്ല. മൃഗേന്ദ്രന്റെ അരികിൽപ്പെട്ട മൃഗത്തിന്ന് രക്ഷകിട്ടുമോ?' ഇപ്രകാരം പറയുന്നതു കേട്ടപ്പോൾ സാതൃകി ചിരിച്ചുകൊണ്ട് അവനോടു പറഞ്ഞു:'എടോ കൗരവാ! പോരിൽ ഭയമെന്നുള്ളത് എനിക്കു ലേശവുമില്ല! കേവലം വാക്കുകൊണ്ട് നീ എന്നെ പേടിപ്പിക്കാമെന്നു വിചാരിക്കുന്നു! കഷ്ടം! പാവം! പോരിൽ എന്റെ ആയുധം പോക്കുന്നവന്ന് എന്നെ വധിക്കുവാൻ കഴിഞ്ഞേക്കാം. പോരിൽ എന്നെ വധിച്ചവൻ ഏറെക്കാലം ശത്രുക്കളെ ജയിച്ചുകൊണ്ടു തന്നെ ജീവിക്കും. എന്തിന്ന് വെറും വാക്കു പറയുന്നു? വേണ്ടമട്ടിൽ നീ വിക്രമംകാണിക്കുക; ഞാൻ കാണട്ടെ, നിന്റെ പരാക്രമം! ശരല്ക്കാലത്തെ മേഘഗർജ്ജനംപോലെ നിന്റെ ഈ ഗർജ്ജനം യാതൊരു ഫലവും ചെയ്യുകയില്ല. നിന്റെ ഈ ഗർജ്ജിതം കേട്ട് എനിക്കു ചിരിവരുന്നു! നീ വളരെക്കാലം കൊതിച്ചിരുന്ന ആ യുദ്ധം ഇന്നുതന്നെ നടക്കട്ടെ കൗരവാ! നിന്നെ കൊല്ലാതെ ഞാൻ പിന്മാറുവാൻ വിചാരിക്കുന്നില്ല, പുരുഷാധമാ!' ഇപ്രകാരം തമ്മിൽ കുത്തിപ്പറയുന്ന ആ നരോത്തമന്മാർ നല്ലപോലെ ചൊടിച്ചു കൊല്ലുവാനായി വിചാരിച്ച് പൊരുതി. കൂട്ടുകാരോടു കൂടി തിരക്കുന്നവരായ ആ ധനുർദ്ധരന്മാരും ഏറ്റെതിർത്തു. പിടിയാന കാരണം തമ്മിൽ മത്സരിക്കുന്ന കൊമ്പന്മാരെപ്പോലെ, യൂപധ്വജനും സാതൃകിയും പരസ്പരം എതിർത്തു. കൊടുംകാറുകൾപോലെ കഠോരമായ ശരവർഷങ്ങൾ ചൊരിഞ്ഞു.

സൗമദത്തി വളരെ അമ്പുവിട്ട് ശിനിപുത്രനെ തടുത്തു. അവനെ കൊല്ലുവാൻ കൂരമ്പ് തൂകുകയുംചെയ്തു. യൂപകേതനൻ വേറേയും പത്തു ശരങ്ങൾ സാതൃകിയെ എയ്തു. കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾ ശൈനേയനെ വധിക്കുവാൻ എയ്തു. അവന്റെ സായകങ്ങൾ അടുക്കുന്നതിന്നു മുമ്പുതന്നെ അസ്ത്രമായകൊണ്ട് ശൈനേയൻ ആകാശത്തുവെച്ച് ഗ്രസിച്ചു. അവർ വേറെ ശസ്ത്രവർഷം തമ്മിൽ വർഷിച്ചു. മുഖ്യാഭിജാതൃരായ വീരന്മാരും, കുരുക്കളുടേയും വൃഷ്ണികളുടേയും യശസ്സിന്നുവേണ്ടി പ്രയത്നിക്കുന്നവരുമായ അവർ, നഖംകൊണ്ട് പുലികൾ എന്നപോലെയും, കൊമ്പുകൊണ്ട് ആനകൾപോലെയും തേർ, വേൽ, അമ്പുകൾ എന്നിവയാൽ പരസ്പരം മുറിപ്പെടുത്തി. ദേഹം കീറിയും വല്ലാതെ ചോരചാടിയും അവർ തമ്മിൽ സ്തംഭിപ്പിച്ചു. അവർ പരസ്പരം ജീവൻ പണയംവെച്ച് ചൂതുകളിക്കുകയായി.

ഇപ്രകാരം ഉത്തമകർമ്മാക്കളും, കുരുവൃഷ്ണിയശസ്കരന്മാരുമായ അവർ ആനത്തലവന്മാർ എന്നവിധം തമ്മിൽ പൊരുതി. അല്പസമയംകൊണ്ട് ബ്രഹ്മലോകത്തെ മുന്നിൽനിർത്തിയ അവർ പരമമായ പദത്തിൽ എത്തിച്ചേരുവാൻ എന്നവിധം ബദ്ധപ്പാടായിയെന്ന് അവരുടെ ഗർജ്ജിതം വെളിപ്പെടുത്തി. ശൈനേയനും, സൗമദത്തിയും സായകവൃഷ്ടികൊണ്ട്, ഹൃഷ്ടന്മാരായ ധാർത്തരാഷ്ട്രന്മാർ കാൺകെ, വർഷിച്ചു. ജനങ്ങൾ, പോരാടുന്ന ആ യോധമുഖ്യന്മാരെ കണ്ടു. പിടിമൂലം പൊരുതുന്ന ആനത്തലവന്മാർപോലെ തമ്മിൽ അശ്വങ്ങളെ കൊല്ലുകയും, വില്ലുകൾ രണ്ടും മുറിക്കുകയുംചെയ്തു. തേർപോയി വാളുകൊണ്ടു പൊരുതുവാൻ അവർ പോർക്കളത്തിൽ ഒരുങ്ങി. നല്ല കാളത്തോൽകൊണ്ടുള്ള പരിചത്തട്ടെടുത്ത്, ഉറയൂരിയ വാളും എടുത്ത്, പോർക്കളത്തിൽ സഞ്ചരിച്ചു. പല മാർഗ്ഗങ്ങൾ ചുറ്റുകയും, വെവ്വേറെ മണ്ഡലം ചുറ്റുകയും ചെയ്തു. വീണ്ടും തമ്മിൽ ചൊടിയോടുകൂടി അരിമർദ്ദനന്മാരായ അവർ വെട്ടി. വാൾ എടുത്തു ചട്ടയിട്ട് നിഷ്കാംഗദവിഭൂഷിതന്മാരായ അവർ ചുറ്റൽ, മേൽച്ചുറ്റൽ, നേർപ്പാച്ചിൽ, ചാട്ടം, മറിയൽ, മാറ്റൽ, വീഴൽ, പൊങ്ങൽ എന്നിവയൊക്കെക്കാട്ടി, അരിന്ദമരായ ആ യശസ്വികൾ അസികൾകൊണ്ട് തമ്മിൽ പ്രഹരിച്ചു. തക്കംനോക്കുന്ന ആ വീരന്മാർ ചിത്രമായി ഇരുപേരും തുള്ളി. അഭ്യാസവും വേഗവും, ഭംഗിയും കാട്ടി പോരിൽ പോരാളിമുഖ്യന്മാരായ അവർ തമ്മിൽ പരികർഷിച്ചു. മുഹൂർത്തസമയം തമ്മിൽ പോരാടി ഏറ്റ ആ വീരന്മാർ എല്ലാസൈന്യങ്ങളും കാൺകെ വിശ്രമിച്ചു. ശതചന്ദ്രപ്പരിചകൾ, വാളുകൾ എന്നിവയാൽ അറുത്ത് ബാഹുയുദ്ധം തുടങ്ങി. മാറു വിരിഞ്ഞവരും, കൈകൾ നീണ്ടവരും, മല്ലയുദ്ധത്തിൻ വൈദഗ്ദ്ധ്യമുള്ളവരുമായ അവർ ഇരുമ്പുലക്കപോലെയുള്ള കൈകളാൽ പൊരുതി.

അവരുടെ കൈയടി. ഇടി, പിടുത്തം എന്നിവ അഭ്യാസശക്തിക്കൊത്ത് എല്ലാവർക്കും ഹർഷംജനിപ്പിക്കുമാറ് ഉണ്ടായി. രാജാവേ, ആ നരശ്രേഷ്ഠന്മാർ പോരിൽ പൊരുതുമ്പോൾ വജ്രശൈലങ്ങൾ ഏല്ക്കുന്നമട്ടിൽ ഉച്ചത്തിലുള്ള ശബ്ദമുണ്ടായി. കൊമ്പുകൾ കൊണ്ടു കൊമ്പന്മാർ എന്ന മട്ടിലും, കൊമ്പുകൾകൊണ്ടു കാളകൾ എന്ന മട്ടിലും, കൈ വട്ടംകെട്ടിയ പിടുത്തം, തലകൊണ്ടുള്ള ഇടി, കാൽപ്പിടുത്തം, കുതറൽ, തോട്ടിതോമരാഘാതം, കാൽ, വയറ് എന്നിവകളിലുള്ള പിടുത്തം, നിലത്തുള്ള തിരിച്ചൽ, കേറൽ പിന്മാറൽ, എറിയൽ, വീഴ്ത്തൽ, ഏല്ക്കൽ, കുതിക്കൽ ഇങ്ങനെ പലമട്ടിൽ ആ വമ്പന്മാരായ കുരുസാത്വതപുംഗവന്മാർ പൊരുതി. ഇങ്ങനെ അവിടെക്കയറി മല്ലടിക്കുന്ന ആ മഹാബലന്മാർ മുപ്പത്തിരണ്ട് അടവുകൾ കാട്ടി.

ക്ഷീണായുധനായി സാത്വതൻ പോരാടുമ്പോൾ കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു:'തേർപോയ വില്ലാളിവീരനായ അവൻ പൊരുതുന്നതു നോക്കൂ! ഭാരതപ്പട ഭേദിച്ച് എടോ പാർത്ഥാ, നിന്റെ പിന്നാലെ കയറി വീരന്മാരായ സകല ഭാരതന്മാരോടും ഏറ്റവനായ ഇവൻ തളർന്ന സമയത്താണ് ഭൂരിദക്ഷിണൻ ഇവനോടു പോരിന്നേറ്റത്. ആ യുദ്ധം ഒരിക്കലും ശരിയല്ല, അർജ്ജുനാ!'

ഈ സമയത്ത് ഭൂരിശ്രവസ്സ് ശിനിപുത്രനെ മത്തേഭം മത്തേഭത്തെയെന്നവിധം എടുത്തെറിഞ്ഞു. യുദ്ധത്തിൽ തേരിൽ ഇരി

ക്കുന്ന യോധമുഖ്യന്മാരായ കൃഷ്ണർജ്ജുനന്മാർ ഇതു കണ്ട് കോപത്തോടെ നോക്കി നിന്നു.

മഹാബാഹുവായ കൃഷ്ണൻ ഉടനെ അർജ്ജുനനോടു പറഞ്ഞു: 'നോക്കൂ! വൃഷ്ണ്യന്ധകവ്യാഘ്രൻ ഇതാ സൗമദത്തിയുടെ പാട്ടിലായിരിക്കുന്നു. അവൻ ദുഷ്കരക്രിയ ചെയ്തു ക്ഷീണിച്ച് മണ്ണിൽ വീണു. നിന്റെ ശിഷ്യനും ശൂരനുമായ ശൈനേയനെ നീ രക്ഷിക്കൂ അർജ്ജുനാ! നീമൂലം നരവ്യാഘ്രാ! ആ കർമ്മം നീ ചെയ്യൂ. ഇതു കേട്ടപ്പോൾ അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു:'നോക്കൂ! വൃഷ്ണിപ്രവരനുമായി കളിക്കുന്ന കുരുമുഖ്യനെ നോക്കൂ! കാട്ടിൽ ആനത്തലവനോടേറ്റ സിംഹം പോലെ അവർ പോരാടുന്നു!' ധനഞ്ജയനായ പാണ്ഡവൻ ഇപ്രകാരം പറയുന്ന സമയത്ത് ഹാ! ഹാ! എന്നു സൈന്യങ്ങളുടെ മഹാഘോഷം കേട്ടു. ശൈനേയനെ മഹാബാഹുവായ അവൻ പൊക്കി താഴത്തേക്ക് എറിയുകയാൽ ഉണ്ടായ ഘോഷമായിരുന്നു അത്. സിംഹം ഗജത്തെ എന്നവിധം ഭൂരിദക്ഷിണൻ സാത്യകിയെ വികർഷിച്ച് വിളങ്ങുകയായിരുന്നു. ഭൂരിശ്രവസ്സ് ഉടനെ ഉറയിൽനിന്നു വാളൂരി യുദ്ധത്തിൽ മുടിക്കെട്ടിൽ പിടിച്ച് മാറിൽ കാൽകൊണ്ടു തട്ടി. പിന്നെ കുണ്ഡലമുള്ള അവന്റെ തല വെട്ടുവാനായി വാൾ ഓങ്ങി. അപ്പോൾ സാത്വതൻ കുശവൻ ചക്രം ചുറ്റിക്കുന്നമാതിരി തലയിട്ടു പെട്ടെന്നു കറക്കി. മുടി പിടിച്ച ഭൂരിശ്രവസ്സിന്റെ കൈയോടുകൂടി അവന്റെ തല കറങ്ങി. അപ്രകാരം ആ സാത്വതനെ പോരിൽ കർഷിക്കുമ്പോൾ വീണ്ടും വാസുദേവൻ അർജ്ജുനനോട് പറഞ്ഞു: "നോക്കൂ അർജ്ജുനാ! വൃഷ്ണ്യന്ധകവ്യാഘ്രൻ സൗമദത്തിയുടെ കീഴിലായിരിക്കുന്നു. മഹാബാഹോ! നിന്റെ ശിഷ്യനും, ധനുസ്സിൽ നിന്നോട് ഒപ്പമെത്തിയവനുമാണ് അവൻ. ഭൂരിശ്രവസ്സ് അങ്ങനെയുള്ള സത്യവീര്യനായ സാത്യകിയേക്കാൾ മെച്ചമെടുത്തു കാണുന്നത് ഈ യുദ്ധത്തിന്റെ അസത്യമായ വിക്രമംകൊണ്ടാണ്.' കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ മഹാഭുജനായ അർജ്ജുനൻ ഭൂരിശ്രവസ്സിനെ പോരിൽ മനസാപൂജിച്ചു. അവൻ സാത്വതനെ വികർഷിച്ച് പോരിൽ കളിക്കുന്നതു കാണുമ്പോൾ എനിക്കു ഹർഷമുണ്ടാകുന്നു. ആ കുരുകീർത്തിവിവർദ്ധനനെ ഞാൻ ബഹുമാനിക്കുന്നു. വൃഷ്ണിവീരപ്രവരനെ കൊല്ലരുത്. ശിനിപുത്രനെ കൊല്ലരുത്. കാട്ടിൽ ആനത്തലവനെ സിംഹം എന്നപോലെ അവനെ വലിക്കുകയാണ്,' എന്നു പാർത്ഥൻ കൗരവനെ മനസ്സുകൊണ്ടു പൂജിച്ച് കൃഷ്ണനോട് ഇപ്രകാരം മറുപടി പറഞ്ഞു:'ജയദ്രഥനെ നോക്കുന്ന ഞാൻ അവനെ കാണുന്നില്ല, മാധവാ! യാദവന്നുവേണ്ടി ദുഷ്കരമായ കർമ്മം ഇതാ ഞാൻ ചെയ്യുന്നു,' എന്നു പറഞ്ഞ് വാസുദേവന്റെ വാക്കനുസരിച്ച് അർജ്ജുനൻ മൂർച്ചയുള്ള കത്തിയമ്പ് ഗാണ്ഡീവത്തിൽ തൊടുത്തു. പാർത്ഥൻ എയ്ത് ആകാശത്തുകൂടി എത്തുന്ന ആ ശരം വാളോങ്ങിയ യജ്ഞശീലന്റെ കൈ അംഗദത്തോടുകൂടെ അറുത്തു വീഴ്ത്തി."

## 143. ഭൂരിശ്രവസ്സിനെ സാത്യകി വെട്ടിക്കൊല്ലുന്നു –

**സഞ്ജയൻ പറഞ്ഞു:** "മനോഹരമായ തോൾവളയണിഞ്ഞതും വാൾ പിടിച്ചതുമായ കൈ, ജീവലോകത്തിന്ന് ആശ്ചര്യമുണ്ടാക്കുമാറ് ഭൂമിയിൽ അറ്റുവീണു. വെട്ടാനോങ്ങുന്ന കൈ കിരീടി അദൃശ്യനായി മുറിച്ചപ്പോൾ അഞ്ചു പത്തിയുള്ള സർപ്പത്തെപ്പോലെ അത് ഉടനെ ഭൂമിയിൽ വീണു. പാർത്ഥൻതന്നെ പാഴിലാക്കിയെന്നറിഞ്ഞ ആ കൗരവൻ സാത്യകിയെ വിട്ട് അർജ്ജുനനെ ഗർഹിച്ചു."

ഭൂരിശ്രവസ്സ് പറഞ്ഞു: "എടോ കൗന്തേയാ, നീ നൃശംസമായ കർമ്മമാണു ചെയ്തത്. നിന്നോട് എതിർക്കാതെയും നിന്നെ നോക്കാതേയും പോരാടുന്ന എന്റെ കൈയാണല്ലോ നീ അറുത്തത്. നീ ഇനി ധർമ്മപുത്രരാജാവിനോട് എന്തുപറയും! നിന്നോട് എന്തു ചെയ്യുന്ന ഭൂരിശ്രവസ്സിനെയാണ് നീ വീഴ്ത്തിയത് എന്ന് അദ്ദേഹം ചോദിച്ചാൽ നീ എന്തുത്തരം പറയും? ഈ അസ്ത്രവിദ്യ നിനക്ക് ആരാണ് ഉപദേശിച്ചത്? സാക്ഷാൽ സുരേന്ദ്രനാണോ? രുദ്രനാണോ? ദ്രോണനാണോ? കൃപനാണോ? ലോകത്തിൽ മറ്റുള്ള എല്ലാവരേക്കാളും അസ്ത്രധർമ്മജ്ഞനാണല്ലോ നീ? അങ്ങനെയുള്ള നീ പോരിൽ പൊരുതാത്ത എന്റെ നേരെ എയ്തത് എന്തുകൊണ്ടാണ്? പ്രമത്തനിലും, ഭീതനിലും, തേർ പോയവനിലും, അഭയംപ്രാപിച്ചവനിലും, വ്യസനംപെട്ടവനിലും, മനസ്വികൾ എയ്യാറില്ല. ഇത് നീചമായ തൊഴിലാണ്. അസൽപ്പുരുഷന്മാർക്കു ചേർന്നതാണ്. എത്രയും ദുഷ്കരമായ പാപകർമ്മമല്ലേ നീ ചെയ്തത്? എങ്ങനെ നിനക്ക് ഇതിന്നു തോന്നി? ആര്യന്ന് സുഖവും സിദ്ധവുമാണ് ധനഞ്ജയാ, ആര്യകർമ്മാ. അനാര്യമായ കർമ്മം പോരിൽ ആര്യന്മാർ ചെയ്യുകയില്ല. ഏറ്റവും ദുഷ്ക്കരമാണ് അതവർക്ക്. മനുഷ്യൻ ഏതേതു നിലയിൽ നില്ക്കുന്നുവോ അതാതുശീലം അവനിൽ കാണുന്നു. അതു നിന്നിലും കാണുന്നുണ്ട്. നീ രാജവംശത്തിൽ പിറന്നവനാണ്, വിശേഷിച്ചും നീ കുരുവംശജനാണ്. നീ സുവൃത്തനും, ചരിതവ്രതനുമല്ലേ? എന്നിട്ടും നീ എന്തേ ക്ഷത്രധർമ്മം വിട്ടത്? ഈ ക്ഷുദ്രകർമ്മം വാർഷ്ണേയന്നു വേണ്ടി നീ ചെയ്തതോർക്കുമ്പോൾ ഇത് വാസുദേവന്റെ അഭിപ്രായപ്രകാരമാണ് എന്നതിന്ന് സംശയമില്ല. നിന്റെ സ്വന്തം അഭിപ്രായമല്ല. പ്രമത്തനായി ശത്രുവിനോട് പൊരുതുന്ന ഏതൊരുത്തനാണ് ഇത്തരം വ്യസനം നല്കുവാൻ മുതിരുക, കൃഷ്ണന്റെ സഖിയല്ലാതെ? ജാതിഭ്രഷ്ടരായ ക്ഷത്രിയന്മാരും, മിശ്രകർമ്മാക്കളും, പ്രകൃത്യാതന്നെ നിന്ദിതന്മാരുമായ വൃഷ്ണ്യന്ധകന്മാരെ എടോ പാർത്ഥാ! നീ പ്രമാണമാക്കിയത് എന്തുകൊണ്ടാണ്?. ഇപ്രകാരം പറയുന്ന യൂപധ്വജനോട് പാർത്ഥൻ ഇപ്രകാരം പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "തീർച്ചയായും ദേഹം ജീർണ്ണിക്കുന്നവന്ന് ബുദ്ധിയും ജീർണ്ണിക്കും. ഭൂരിശ്രവസ്സിന്ന് വളരെ പ്രായമായിരിക്കുന്നു. അതുകൊണ്ട് ബുദ്ധിക്കും ജര ബാധിച്ചിരിക്കയാണ്. അതുകൊണ്ടാണ് ഇങ്ങനെയൊക്കെ പറയുന്നത്. അങ്ങു പറഞ്ഞതൊക്കെ അർത്ഥമില്ലാത്ത ജല്പനങ്ങളാണ്. അങ്ങ് അറിഞ്ഞുംകൊണ്ടാണ് ഹൃഷീകേശനേയും എന്നേയും ഗർഹിക്കുന്നത്. സംഗ്രാമധർമ്മമറിയുന്ന ഭവാൻ സർവ്വശാസ്ത്രാർത്ഥവിത്തമനാണ്. ഞാൻ ഒരിക്കലും അധർമ്മം ചെയ്യുകയില്ല. അതറിഞ്ഞുകൊണ്ടുതന്നെ വിവരക്കേടു പറയുന്നതെന്താണ്? ശത്രുക്കളുമായി സ്വജനങ്ങളോടുകൂടി ക്ഷത്രിയന്മാർ പൊരുതുന്നതു പതിവാണ്. മാതാക്കന്മാർ, പിതാക്കന്മാർ, മക്കൾ, സംബന്ധികൾ, ബന്ധുക്കൾ, വയസ്യർ, മിത്രങ്ങൾ എന്നിവരോടും തന്നെ ആശ്രയിക്കുന്നവരിരോടുംകൂടി ക്ഷത്രിയന്മാർ പൊരുതാറുണ്ട്. എന്നാൽ ശിഷ്യനും തോഴനും ഉറ്റ സംബന്ധിയുമായ ശിനിപുത്രനെ, നമുക്കുവേണ്ടി ദുസ്ത്യജമായ പ്രാണനെപ്പോലും ഉപേക്ഷിച്ച് പോരിൽ ചെന്നേറ്റ വീരനെ, എന്റെ വലംകൈയിനെ പോരിൽ എങ്ങനെയാണ് രാജാവേ, ഞാൻ ഉപേക്ഷിക്കുക! ആത്മാവിനെ പോരിൽ ഏറ്റവൻ പാലിക്കേണ്ടതില്ല. എന്നാൽ ആര് ആർക്കുവേണ്ടി ഉദ്യുക്തനാണോ അവനെ കാക്കേണ്ടതാണല്ലോ ചുമതല! പാലിക്കപ്പെടുന്ന അവർ രാജാവിനെ പോരിൽ പാലിക്കും! പോരിൽ സാത്യകിയെ കൊല്ലുന്നത് ഞാൻ കണ്ടുനില്ക്കുന്നതായാൽ അവന്റെ അനർത്ഥത്തിൽ എനിക്കു പാപം സിദ്ധിക്കും. ഞാൻ അവനെ പാലിച്ചതുകൊണ്ടാണല്ലോ നീ എന്നോടു കോപിക്കുന്നത്? ഞാൻ മറ്റുള്ളവരുമായി പോരാടുമ്പോൾ നീ എന്നെ നിന്ദിക്കുന്നു! എന്നെ നീ തോല്പിച്ചുവെന്നുവെച്ചാൽ എന്റെ ബുദ്ധി മോശമാകുമോ? ഭവാൻ ചട്ടയുലയ്ക്കുമ്പോഴും, തേർത്തട്ടിൽ കയറുമ്പോഴും, ചെറുഞാണ് വലിക്കുമ്പോഴും, ശത്രുക്കളുമായി പൊരുതുമ്പോഴും ഇപ്രകാരം കാലാൾ, ആന, കുതിര, തേർ എന്നിവ ഇടചേർന്ന് സിംഹനാദാരവത്തോടുകൂടി കടുത്ത സൈന്യക്കടലിൽ സ്വന്തക്കാരും ശത്രുക്കളും ഇടചേർന്നെതിർക്കെ, ഈ സാത്വതനോട് ഏല്ക്കുന്ന സമയത്ത്, ഒരാൾക്ക് ഒരാളോടു മാത്രമായി എങ്ങനെയാണ് യുദ്ധമുണ്ടാവുക? പലരോടും ചെന്നിടഞ്ഞ് മഹാരഥന്മാരെ ജയിച്ചു തളർന്നവനും, ശ്രാന്തവാഹനനും, ശസ്ത്രങ്ങളേറ്റ് ആർത്തനും, ബുദ്ധികെട്ടവനുമായ സാത്യകിയെ നീ പോരിൽ ജയിച്ച് സ്വവീര്യവശനാക്കിയ നീ കേമനായി എന്നു വിചാരിക്കുകയാണോ? രണത്തിൽ നീ വാൾകൊണ്ട് അവന്റെ തല വെട്ടുവാൻ വിചാരി

ച്ചില്ലേ? ഇപ്രകാരം സാത്യകി കഷ്ടത്തിൽപ്പെട്ടുപോയിയെങ്കിൽ ആര് സഹിക്കും? തന്നെത്താൻ കാക്കുവാൻ കഴിയാത്ത നീ തന്നെ കാക്കുവാൻ കഴിയാത്തതിൽ നീ തന്നെത്തന്നെ നിന്ദി ച്ചോളൂ; മറ്റാരേയുമല്ല നിന്ദിക്കേണ്ടത്. എടോ വീരാ! നിന്നെ ആശ്ര യിക്കുന്നവരെ നീ എന്തു ചെയ്യുമോ അതല്ലാതെ മറ്റെന്താണ് ഞാൻ ചെയ്തത്?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം അർജ്ജുനൻ പറഞ്ഞതു കേട്ട് യൂപകേതനൻ പോരിൽ സാത്യകിയെ വിട്ട് പ്രായോപ വേശം ചെയ്തു. (ദർഭപ്പുല്ലു വിരിച്ചു നിരാഹാരവ്രതസ്ഥനായി ഇരുന്നു.) ഇടംകൈകൊണ്ട് അമ്പുകൾ വിരിച്ച് ആ പുണ്യലക്ഷ ണമുള്ള പുരുഷൻ പ്രാണനിൽ പ്രാണനെ ഹോമിച്ച് ബ്രഹ്മ ലോകം ഗമിക്കുവാൻ തയ്യാറെടുത്തു. ദൃഷ്ടിയെ സൂര്യനിലും, ശുദ്ധചിത്തം ജലത്തിലും ചേർത്തു. ശ്രീമഹോപനിഷത്തു ചിന്തിച്ച് യോഗമുക്തനായി ആ മുനി ഇരുന്നു. ഇതുകണ്ട് ആ സൈന്യത്തിൽ എല്ലാവരും കൃഷ്ണാർജ്ജുനന്മാരെ ഒപ്പം ഗർഹി ച്ചു. ആ പുരുഷശ്രേഷ്ഠനെ പുകഴ്ത്തുകയും ചെയ്തു. നിന്ദി ക്കുന്നതു കേട്ടപ്പോൾ യാതൊരു അപ്രിയവും കൃഷ്ണാർജ്ജു നന്മാർ പറഞ്ഞില്ല. സ്തുതിക്കുമ്പോൾ യൂപകേതു ഹർഷംകൊ ള്ളുകയുമുണ്ടായില്ല. നിന്റെ മക്കൾ ഇപ്രകാരം ഓരോന്നു പറ ഞ്ഞപ്പോൾ രാജാവേ, അവരും അവനും പറഞ്ഞ വാക്കുകൾ ഉള്ളിൽ സഹിക്കാൻ കഴിയാതെ, ക്രോധംകൂടാതെ, യോധ ന്മാർക്ക് ഓർമ്മയ്ക്കായി ധനഞ്ജയൻ ഇപ്രകാരം പറഞ്ഞു:'രാ ജാക്കൾക്കെല്ലാം അറിയാം എന്റെ മഹാവ്രതത്തെപ്പറ്റി. എന്റെ ജനത്തെ എന്റെ അമ്പുചെല്ലുന്ന ദിക്കിൽവെച്ചു കൊല്ലുവാൻ ഞാൻ അനുവദിക്കുകയില്ല. എടോ യൂപകേതോ, നീ ഇത റിഞ്ഞുംകൊണ്ട് എന്നെ നിന്ദിക്കുന്നതു ശരിയല്ല. ധർമ്മതത്വം ഗ്രഹിക്കാതെ അന്യനെ ഗർഹിക്കരുത്. ശസ്ത്രമെടുത്തു പോരിൽ വൃഷ്ണിവീരനെ കൊല്ലുന്നവന്റെ കൈ ഞാൻ അറുത്തു എന്നതാണ് ഇവിടെ സംഭവിച്ചത്. അതുകൊണ്ട് ഇ വിടെ ധർമ്മം ഗർഹിതമായി വന്നിട്ടില്ല. ഞാൻ ഒന്നു ചോദിക്ക ട്ടെ, ശസ്ത്രംവെച്ചും തേരുടഞ്ഞും ചട്ടപോയും ഇരിക്കുന്ന ഒരു'കുട്ടി' യായ അഭിമന്യുവിനെ കൊന്നത് ഏതു ധർമ്മം അനു സരിച്ചാണ്? ഏതു ധർമ്മജ്ഞനാണ് ഈ ക്രൂരകർമ്മത്തെ പുക ഴ്ത്തുന്നത്?' ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ അവൻ ഭൂമിയിൽ തല മുട്ടിച്ചു. ഇടതുകൈകൊണ്ട് അവൻ അപ്പോൾ ദക്ഷിണയും അയച്ചു. പാർത്ഥൻ ഈ പറഞ്ഞ വാക്കു കേട്ടതി ന്നുശേഷം മഹാദ്യുതിയായ യൂപദ്ധ്വജൻ മിണ്ടാതെ തലതാഴ്ത്തി ഇരുന്നു."

അർജ്ജുനൻ പറഞ്ഞു: "എനിക്കു ധർമ്മരാജാവിലും, ബല വാനായ ഭീമനിലും, യമന്മാരിലുമുള്ള വിധംതന്നെ നിന്നിലും പ്രീതിയുണ്ടു ഭൂരിശ്രവസ്സേ! ഭവാൻ എന്റേയും, കൃഷ്ണന്റേയും അനുഗ്രഹത്താൽ, ഔശീനരനായ ശിബിരാജാവിനെപ്പോലെ പുണ്യലോകങ്ങളെ പ്രാപിച്ചാലും."

വാസുദേവൻ പറഞ്ഞു: "എന്റെ ഏതെല്ലാം ലോകങ്ങൾ തെളിഞ്ഞു വിളങ്ങുന്നുണ്ടോ, ബ്രഹ്മാദികളായ ദേവന്മാർ കൊതി ക്കുന്നതായിട്ടുണ്ടോ, അതിൽ അഗ്നിഹോത്രിയായ നീ എന്നെ പ്പോലെതന്നെ എന്റെ ഗരുഡന്റെ പുറത്തു കയറി പൊയ്ക്കൊ ള്ളുക!"

സഞ്ജയൻ പറഞ്ഞു: "സൗമദത്തി വിട്ടവനായ സാത്യകി ഉടനെ എഴുന്നേറ്റു വാളെടുത്ത് ആ മഹാത്മാവിന്റെ തല വെട്ടു വാൻ മുതിർന്നു. പാണ്ഡുപുത്രൻ ഹനിച്ച ആ പ്രമത്തനായ യൂപ കേതുവേ, നിഷ്കന്മഷനായ ആ ശലജ്യേഷ്ഠനെ കൊല്ലുവാൻ ഒരുങ്ങി. തുമ്പിക്കൈയറ്റ ആനയെപ്പോലെ ഭുജംപോയ ആ വീര നെ, സൈന്യങ്ങൾ ആർത്തു നിന്ദിച്ചുകൊണ്ടിരിക്കെ, മഹാത്മാ ക്കളായ കൃഷ്ണാർജ്ജുനന്മാർ ദുർമ്മനസ്സായ അവനെ തടുത്തെ ങ്കിലും, ഭീമനും, ചക്രംകാക്കുന്നവരും, അശ്വത്ഥാമാവ്, ഗൗതമൻ, കർണ്ണൻ വൃഷസേനൻ, സിന്ധുരാജൻ എന്നിവരെല്ലാം സൈന്യങ്ങളോടൊപ്പം അരുത്! അരുത്! എന്ന് ആർത്തെങ്കിലും, അതൊന്നും കണക്കാക്കാതെ സാത്യകി ആ യതവ്രതനെ, പ്രായോപവേശവ്രതം സ്വീകരിച്ചവനെ, പാർത്ഥൻ കൈവെട്ടിയ വനെ, ആ കൗരവേയനെ ശൈനേയൻ വാൾകൊണ്ടു വെട്ടി, തല യറുത്തുവീഴ്ത്തി. ആ കർമ്മത്താൽ പടയാളികൾ ആരും സാത്യകിയെ അഭിനന്ദിച്ചില്ല. മുമ്പേ അർജ്ജുനൻ കലാശിപ്പിച്ച അവനെ വീണ്ടും സാത്യകി വധിക്കേണ്ടതില്ലായിരുന്നു എന്നാണ് അവരുടെ മതം. സാക്ഷാൽ ഇന്ദ്രപ്രതിമനും, പ്രായോപവിഷ്ട നുമായ ഭൂരിശ്രവാവിനെ കൊന്നതായിക്കണ്ടപ്പോൾ സിദ്ധചാര ണന്മാരും, മാനവന്മാരും, സുരന്മാരും ഈ കർമ്മംകണ്ട് അതി വിസ്മിതരായി സാത്യകിയെ പൂജിച്ചു. പക്ഷംപിടിച്ച് അതിനെ പ്പറ്റി നിന്റെ ഭടന്മാരും പലമാതിരി പറഞ്ഞു:'വാർഷ്ണേയന്ന് ഇതിൽ കുറ്റമൊന്നുമില്ല. അത് അങ്ങനെതന്നെ വരേണ്ടതാണ്. അതിൽ നിങ്ങൾക്ക് ഒട്ടും ഇണ്ടൽപ്പെടേണ്ടതായിട്ടില്ല. ക്രോധം മർത്ത്യർക്ക് സങ്കടമാണ്. വീരൻ കൊല്ലേണ്ടവനാണ് ഇവൻ. അതിലും യാതൊരു തർക്കവുമില്ല. ധാതാവുകല്പിച്ചതാണ് സാത്യകി ഇവന്റെ മൃത്യുവാണെന്ന്."

സാത്യകി പറഞ്ഞു:"ധർമ്മത്തെപ്പറ്റി തർക്കിക്കുന്ന ധർമ്മി ഷ്ഠന്മാർ, ധർമ്മച്ചട്ടയണിഞ്ഞ നിങ്ങൾ, എന്നോട്, 'കൊല്ലരുത് കൊല്ലരുത്' എന്നു പറയുന്നു. ബാലനും, ശസ്ത്രംപോയവനു മായ സൗഭദ്രനുണ്ണിയെ നിങ്ങൾ വളഞ്ഞിട്ട് എല്ലാവരുംകൂടി പ്രഹ രിച്ചുകൊന്നപ്പോൾ നിങ്ങളുടെ ഈ ധർമ്മം എങ്ങോട്ടു പോയി രുന്നു? ഞാൻ മുമ്പേ ഒരു ആക്ഷേപത്തിൽവെച്ച് സത്യംചെയ്തി ട്ടുള്ളതാണ് 'എന്നെ പോരിൽ തട്ടിയിട്ട് ദ്വേഷത്താൽ കാലു കൊണ്ട് ഏതൊരു ശത്രു ചവിട്ടുന്നുവോ, അവനെ ഞാൻ കൊല്ലും! മുനിവ്രതമെടുത്താലും കൊന്നുകളയും.' കണ്ണുള്ളവ രായ നിങ്ങൾ കണ്ടില്ലേ? പോരിലേറ്റ് ഞാൻ വീണസമയത്ത് അവൻ എന്തുചെയ്തു എന്നു കണ്ടില്ലേ? ചത്തുപോയെന്നു വിചാരിക്കയാണെങ്കിൽ അതു നിങ്ങളുടെ ബുദ്ധിയുടെ ലാഘവം കൊണ്ടു തോന്നുന്നതാണ്. അവൻ ചെയ്തതിന്നു തക്കതായ മറുകൈ ഞാൻ ചെയ്തു കുരുമുഖ്യന്മാരേ! എന്നിൽ സ്നേഹ മുള്ളതുകൊണ്ട് എന്റെ സത്യം പാർത്ഥൻ രക്ഷിച്ചു. വാളേന്തിയ കൈ അറുത്തു വീഴ്ത്തിയതിൽ ഞാൻ വഞ്ചിതനായി. വരാനുള്ളതു വരും! ദൈവം എല്ലാം ചെയ്യിക്കും. ഈ പോരിൽ ചത്തത് ഇദ്ദേഹമാണ്. ഇതിൽ അധർമ്മമെന്തുണ്ട്. പണ്ടു വാല്മീകി ഈ ശ്ലോകം പാടിയത് ഇന്നും ജനങ്ങൾ ഭൂമിയിൽ ഏറ്റുപാടുന്നു.

"സ്ത്രീകളെ കൊന്നിടല്ലേയെ-
ന്നല്ലേ വാനര ചൊല്ലി നീ,
നിത്യമുത്സാഹിയായോരു
ധീരപൂരുഷനെപ്പോഴും
ദുഃഖം ശത്രുവിനേകുന്ന
കർമ്മം ചെയ്യേണ്ടതാണെടോ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സാത്യകി പറഞ്ഞപ്പോൾ പാണ്ഡവന്മാരും കൗരവന്മാരുമായ സകല മഹാജനങ്ങളും ഒന്നും മിണ്ടാതെ നില്ക്കുകയും ഭൂരിശ്രവസ്സിനെ മനസാ പൂജിക്കുകയും ചെയ്തു. മന്ത്രത്താൽ അഭിപൂതനും, മഹാ അധ്വരം നടത്തിയവനും, അനേകായിരം ദാനങ്ങൾ ചെയ്തവ നും; വനസ്ഥനുമായ മാമുനിയോടു തുല്യമായ യോഗ്യതയുള്ള വനുമായ ഭൂരിശ്രവസ്സിനെ വധിച്ചതിൽ അവിടെ ആർക്കും അത്ര രസിച്ചില്ല. കറുത്ത കേശത്തോടുകൂടിയ ഉദാരശൂരനായ അവന്റെ പാരാവതരക്ത നേത്രത്തോടുകൂടിയ ശിരസ്സ്, അറുത്തുവെച്ച ശിരസ്സ്, ഹവ്യമദ്ധ്യത്തിൽ മേദ്ധ്യാശ്വശീർഷംപോലെ ശോഭിച്ചു. ശസ്ത്രം ഏറ്റു വിശുദ്ധമായ തേജസ്സോടുകൂടി അവൻ യുദ്ധ ത്തിൽ ശരീരം വെടിഞ്ഞു. വരദനും, വരാർഹനുമായ അവൻ ഭൂമിയും ആകാശവും നിറഞ്ഞ ധർമ്മതേജസ്സോടുകൂടി മേല്പോ ട്ടുയർന്നു."

**144. സാത്യകിയെപ്പറ്റിയുള്ള പ്രശംസ – ധൃതരാഷ്ട്രൻ** പറഞ്ഞു: "ദ്രോണനും, കർണ്ണനും, വികർണ്ണനും, ഭോജനും

കിണഞ്ഞ് യുദ്ധംചെയ്തിട്ടും സാത്യകിയെ ജയിക്കാൻ കഴിഞ്ഞി ല്ലെന്നു പറയുന്നുണ്ടല്ലോ. പടയിൽ തടയുവാൻ സാധിക്കാത്ത അവനെ, യുധിഷ്ഠിരനോടേറ്റ മഹാരഥന്മാരെയൊക്കെ ഓടിച്ച സാത്യകിയെ, കൗരവ്യനായ ഭൂരിശ്രവസ്സ് എങ്ങനെ വീഴിച്ചു?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, അതിന്റെ കാരണം ഞാൻ പറയാം. ശൈനേയന്റെയും ഭൂരിശ്രവസ്സിന്റെയും ജന്മത്തിന്റെ ചരിത്രം ഞാൻ പറയാം. അതു കേട്ടാൽ ഭവാന്റെ സംശയങ്ങ ളെല്ലാം തീരും.

അത്രിയുടെ പുത്രനായി സോമൻ ജനിച്ചു. സോമന്റെ പുത്രനായി വിശ്രുതനായ ബുധൻ ജനിച്ചു. ബുധന്റെ ഇന്ദ്രതു ല്യപരാക്രമിയായ പുത്രനാണ് പുരൂരവൻ. പുരൂരവസ്സിന്റെ പുത്ര നാണ് ആയുസ്സ്. ആയുസ്സിന്റെ പുത്രനായി നഹുഷൻ ജനിച്ചു. നഹുഷന്റെ പുത്രനായി യയാതി ഉണ്ടായി. യയാതി രാജർഷി സുരസന്നിഭനായിരുന്നു. യയാതിയുടെ മൂത്തപുത്രനാണ് യദു. അവൻ ദേവയാനിയിൽ പിറന്നവനാണ്. അവൻ യദുവംശത്തിൽ ദേവമീഢൻ എന്നു പ്രസിദ്ധനായി. അവന്റെ പുത്രനായി, ത്രൈലോക്യസമ്മതനായി ശൂരൻ എന്നവൻ ജനിച്ചു. ശൂരന്റെ പുത്രനായി കീർത്തിമാനായ വസുദേവൻ ജനിച്ചു. വില്ലാളിവീ രനായ അവൻ സാക്ഷാൽ കാർത്തവീര്യസമനായിരുന്നു. ആ വീര്യവാന് ആ കുലത്തിൽപ്പിറന്നവനാണ് ശിനി.

അക്കാലത്ത് മഹാത്മാവായ ദേവകന്റെ പുത്രിയുടെ സ്വയം വരത്തിൽ രാജാക്കന്മാരെല്ലാം സന്നിഹിതരായിരിക്കെ ദേവകീ ദേവിയെ വസുദേവനുവേണ്ടി ക്ഷണത്തിൽ രാജാക്കന്മാരെ യൊക്കെ തോല്പിച്ച് ശിനി തേരിൽക്കയറ്റി. ശൗരിയുടെ തേരിൽ ദേവകിയെക്കണ്ടപ്പോൾ ശിനിയുടെ ഈ സാഹസം പ്രതാപവാ നായ സോമദത്തൻ സഹിച്ചില്ല. അവർ തമ്മിൽ ചിത്രയുദ്ധം ഒരു ദിനാർദ്ധം നടത്തി. ആ ശക്തന്മാർ തമ്മിൽ ഒരർദ്ധദിവസം ബാഹുയുദ്ധം മുറയ്ക്കു നടത്തി. ശക്തിയോടെ ശിനി സോമദ ത്തനെ തളളിമറിച്ചിട്ട് മുടിയിൽ ചുറ്റി വാളോങ്ങി കാലുകൊണ്ടു മറിച്ചിട്ട് കാലുകൊണ്ടു ചവിട്ടി. ചുറ്റും രാജാക്കന്മാർ കണ്ടമ്പര ന്നുനില്ക്കേ ശിനി അവനിൽ കൃപയോടെ 'നീ ജീവിക്കൂ!' എന്നു പറഞ്ഞ് കൊല്ലാതെവിട്ടു.

അപ്രകാരം അവൻ കൊല്ലാതെ വിട്ടയച്ച സോമദത്തൻ അമർഷവശനായി പിന്നീട് ശിവനെ പ്രസാദിപ്പിച്ചു. അവനിൽ സന്തുഷ്ടനായ ദേവൻ, വരദന്മാരിൽ ഈശൻ, അവന്ന് ഒരു വരം നല്കി. അവൻ ആ വരം വാങ്ങുകയും ചെയ്തു. 'ഭഗവാനേ, ശിനിപുത്രഘാതിയായ ഒരു പുത്രനെ എനിക്കു നല്കണം. രാജാ ക്കന്മാരുടെ മദ്ധ്യത്തിൽവെച്ച് ശിനിപുത്രനെ യുദ്ധത്തിൽ കാൽകൊണ്ട് എന്റെ പുത്രൻ ചവിട്ടണം.' സോമദത്തൻ പറഞ്ഞ വാക്കുകേട്ട്, 'അതാണ് ആഗ്രഹമെങ്കിൽ അതു സാധിക്കും' എന്നു പറഞ്ഞ് ആ ദേവൻ മറഞ്ഞു. അവൻ ആ വരദാനംമൂലം ഭൂരിശ്രവസ്സിനെ നേടി. അങ്ങനെ പോരിൽ സോമദത്തന്റെ പുത്രൻ, ശിനിപുത്രനായ സാത്യകിയെ പോരിൽ വീഴിക്കുകയും സൈന്യങ്ങൾ കാൺകെ അവനെ കാലുകൊണ്ടു ചവിട്ടുകയും ചെയ്തു. രാജാവേ, അങ്ങു ചോദിച്ചതിന്ന് ഈ സംഭവം ഞാൻ പറഞ്ഞു. ഇപ്പോൾ ഭവാന്റെ സംശയം തീർന്നുവല്ലോ. മനുജർഷ ഭന്മാർക്കു വെല്ലുവാൻ ശക്യനല്ല സാത്യകി. പോരിൽ മെച്ചം നേടിയവരും, ചിത്രയോധികളായ പല ധനുർദ്ധരന്മാരും, അവി സ്മൃതരും, ദേവഗന്ധർവ്വവിജേതാക്കളും, സ്വവീര്യവിജയോ ദ്യുക്തരുമായ ഇവരാൽ ആരാലും സാത്യകിയെ പാരജയപ്പെടു ത്തുവാൻ സാദ്ധ്യമല്ല. വൃഷ്ണികൾക്കു കിടയായി ഇവിടെ ഒന്നും തന്നെ കാണുന്നില്ല. ഭൂതം, ഭവ്യം, ഭവിഷ്യത്ത് എല്ലാം ബല ത്താൽ കിടയറ്റവരാണവർ. വൃദ്ധന്മാരുടെ ശാസനയനുസരിച്ചു നില്ക്കുന്ന അവർ, ജ്ഞാതിനിന്ദ ചെയ്യുന്നവരല്ല. ദേവഗന്ധർവ്വാ സുരന്മാരും, രക്ഷോയക്ഷഫണീന്ദ്രന്മാരും വൃഷ്ണിവീരന്മാരെ പോരിൽ ജയിക്കുവാൻ ശക്തരല്ല. പിന്നെ മനുഷ്യരുടെ കഥ പറ യുവാനുണ്ടോ! ബ്രഹ്മദ്രവ്യം, ഗുരുദ്രവ്യം, ജ്ഞാതിദ്രവ്യം ഇവയൊന്നും ആഗ്രഹിക്കാത്തവരും ഹിംസിക്കാത്തവരുമാണ്. വല്ലവരും ആപത്തിൽപ്പെട്ടുപോയാൽ അവരെ രക്ഷിക്കുന്നവരു മാണ്. സ്വത്തുളളവരും, ചതിയില്ലാത്തവരും, ബ്രഹ്മണ്യരും, അനൃ തവാദികളുമാണ് അവർ. സത്യവാദികളായ അവർ സമർത്ഥ ന്മാരെ മാനിക്കുകയും, ദീനന്മാരെ അകറ്റുകയും ചെയ്യും. നിത്യവും ദൈവത്തെ ചിന്തിക്കുന്നവരും ദാന്തന്മാരും, ദാനശീ ലന്മാരും, ദുരഭിമാനമില്ലാത്തവരുമാണ്. അതുകൊണ്ട് വൃഷ്ണി വീരന്മാർക്ക് ബലത്തിൽ യാതൊരു ഹാനിയും സംഭവിക്കുന്ന തല്ല. മേരുപർവ്വതംപോലും താങ്ങുവാൻ പോരുന്നവരാണ് അവരിൽ ഏവനും. സമുദ്രവും അവർ നീന്തിക്കയറും. വൃഷ്ണി വീരന്മാരോടേല്ക്കുന്ന രാജാവിനുണ്ടോ ജയം ലഭിക്കുവാൻ പോകുന്നു! രാജാവേ, അങ്ങു സംശയിക്കുന്ന കാര്യത്തിൽ ഇപ്പോൾ എല്ലാ സംശയവും തീർന്നിരിക്കുമെന്നു ഞാൻ വിചാ രിക്കുന്നു. ഹേ, കുരുരാജാവേ, നരശ്രേഷ്ഠാ! ഭവാന്റെ ദുർന്നയം വലിയതുതന്നെ!"

**145. സങ്കുലയുദ്ധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "അത്തര ത്തിൽ ഭൂരിശ്രവസ്സും മരിച്ചു. പിന്നെയുണ്ടായ യുദ്ധവും കേൾക്ക ട്ടെ."

സഞ്ജയൻ പറഞ്ഞു: "ഭൂരിശ്രവസ്സ് പരലോകം പ്രാപിച്ചു കഴിഞ്ഞപ്പോൾ മഹാബാഹുവായ അർജ്ജുനൻ വാസുദേവനെ പ്രേരിപ്പിച്ചു: 'കൃഷ്ണാ! ജയദ്രഥന്റെ അടുത്തേക്കു വേഗം അശ്വ ങ്ങളെ വിടുക. അങ്ങ് എന്റെ ശപഥം ഉടനെ പൂർത്തിയാക്കുക. സൂര്യൻ ഇതാ വേഗത്തിൽ അസ്തമിക്കുകയായി. മഹത്തായ കാര്യമാണല്ലോ ഞാനേറ്റിരിക്കുന്നത്. കുരുസൈന്യത്തിലെ മഹാ രഥന്മാർ അവനെ കാക്കുന്നുണ്ട്. സൂര്യൻ അസ്തമിക്കുന്നതിന്നു മുമ്പ് എന്റെ വാക്യം സത്യമാക്കുന്നവിധം ജയദ്രഥവധത്തിന്നായി അശ്വങ്ങളെ വിടുക."

ഉടനെ മഹാബാഹുവായ കൃഷ്ണൻ വെള്ളിപോലെ തിള ങ്ങുന്ന കുതിരകളെ ജയദ്രഥന്റെ തേർ നോക്കിത്തെളിച്ചു; ഹയ കോവിദനായ കൃഷ്ണൻ ഓടിച്ചു. ചാടിയെത്തുന്ന കുതിരക ളാൽ അമോഘാസ്ത്രൻ അടുക്കുന്ന സമയത്ത് പടനായകന്മാർ ത്വരയോടുകൂടിച്ചെന്നേറ്റു. ദുര്യോധനൻ, കർണ്ണൻ, ശല്യൻ, വൃഷ സേനൻ, ദ്രൗണി, കൃപൻ, സിന്ധുരാജാവ് എന്നിവർ ചെന്നേറ്റു.

നേരേ നില്ക്കുന്ന സിന്ധുരാജനെ ബീഭത്സു ചെന്നേറ്റു. ക്രോധോദ്രിക്തമായ ക്രൂരദൃഷ്ടികൊണ്ടു ദഹിപ്പിക്കുമാറ് അവനെ പാർത്ഥൻ നോക്കി. ജയദ്രഥനെ കൊലചെയ്യുവാനെ ത്തുന്ന പാർത്ഥനെ നോക്കിക്കണ്ട് ദുര്യോധനരാജാവ് വെമ്പ ലോടെ കർണ്ണനോടു പറഞ്ഞു: 'എടോ കർണ്ണാ! ഇതാണ് യുദ്ധത്തിന്റെ കാലം. അവനവന്റെ ബലം ഇപ്പോഴാണ് തികച്ചും കാണിക്കേണ്ട സമയം. പോരിൽ പാർത്ഥൻ സൈന്ധവനെ കൊല്ലാതിരിക്കത്തക്കവിധം നീ പരിശ്രമിച്ചുകൊള്ളുക. ഇനി കുറ ച്ചുസമയമേ പകലുളളൂ. എടോ വീരാ! നീ ക്ഷണനേരം വൈരി യെ അമ്പെയ്തു നിർത്തുക. പകൽ കഴിഞ്ഞാൽ കർണ്ണാ, നാം തീർച്ചയായും ജയിക്കും! സൂര്യൻ അസ്തമിക്കുന്നതുവരെ നീ സിന്ധുരാജാവിനെ കാക്കുന്നതായാൽ അർജ്ജുനൻ ശപഥം സാധിക്കാത്തവനായി അഗ്നിയിൽ ചാടിച്ചാകും. അർജ്ജുനൻ പോരിൽ ഇല്ലെന്നുവന്നാൽ മുഹൂർത്തസമയം അവന്റെ ഭ്രാതാ ക്കന്മാരും കൂട്ടുകാരും പിന്നെ ജീവൻ നോക്കുകയില്ല. പാണ്ഡവ ന്മാർ നശിച്ചാൽ പിന്നെ കാടും മലയും ചേർന്ന ഈ ഭൂമി നിഷ്ക ണ്ടകമായി നമുക്കു ഭുജിക്കാം! ദൈവംകെട്ടവനായ പാർത്ഥൻ പിഴച്ചവൻതന്നെയാണ്. കാര്യാകാര്യം ഗ്രഹിക്കാതെ അവൻ പോരിൽ സത്യം ചെയ്തു. പാണ്ഡുപുത്രനായ ആ കിരീടിജ യദ്രഥവധത്തിന്നായി സത്യംചെയ്തത് സ്വന്തം നാശത്തിന്നു തന്നെയാണ്. കർണ്ണാ! ഹേ രാധേയാ! ദുർദ്ധർഷനായ ഭവാൻ ഇരിക്കുമ്പോൾ അർക്കൻ അസ്തമിക്കുന്നതിന്നു മുമ്പുണ്ടോ ജയ ദ്രഥനെ കൊല്ലാൻ പാർത്ഥന്നു കഴിയുന്നു! മദ്രരാജാവായ ശല്യനും മഹാത്മാവായ കൃപനും സംരക്ഷിച്ചുനില്ക്കുമ്പോൾ യുദ്ധത്തിൽ ജയദ്രഥനെ അർജ്ജുനൻ എങ്ങനെ കൊല്ലും? ദ്രൗണിയും, ദുശ്ശാസനനും, ഞാനും രക്ഷിച്ചുനില്ക്കുമ്പോൾ കാലചോദിതനായ അർജ്ജുനന്ന് സിന്ധുരാജാവിനെ എങ്ങനെ കിട്ടുവാനാണ്? പല ശൂരന്മാരും പോരാടുന്നു. ദിവാകരൻ അസ്ത

മിക്കുവാൻ പോകുന്നു. ഇനി ജയദ്രഥനെ തീർച്ചയായും അർജ്ജുനൻ നേടുകയില്ല. എടോ കർണ്ണാ! ഞാനും മറ്റു ശൂരന്മാരായ മഹാരഥന്മാരും ഒത്തുചേർന്ന്, ദ്രൗണിയും, മദ്രരാജാവും, കൃപനും കൂടിച്ചേർന്ന് നീ അർജ്ജുനനോട് കിണഞ്ഞുപോരാടുക!'

ഇങ്ങനെ നിന്റെ പുത്രൻ പറഞ്ഞതുകേട്ട് മാനദനായ അതിരഥി കുരുപതിയായ ദുര്യോധനനോട് ഇപ്രകാരം മറുപടി പറഞ്ഞു."

കർണ്ണൻ പറഞ്ഞു: "ലക്ഷ്യം ഉറച്ച വില്ലാളിവീരനായ മാരുതി അസംഖ്യം ശരങ്ങൾ വിട്ട് എന്റെ ദേഹം പിളർന്നിരിക്കയാണ്. നില്ക്കേണ്ടതാണല്ലോ എന്നു വിചാരിച്ച് നില്ക്കുകയാണ്. ഞാൻ അത്ര അവശനായിരിക്കയാണ്! മഹാബാണങ്ങളാൽ ആർത്തമായ എന്റെ അംഗങ്ങൾ ചലിക്കുന്നില്ല. ഞാൻ എന്റെ ശക്തിപോലെ പൊരുതുന്നതാണ്. എന്റെ ജീവിതം അങ്ങയ്ക്ക് ഞാൻ അർപ്പിച്ചിരിക്കുന്നു. സിന്ധുരാജാവിനെ പാണ്ഡവൻ ഹിംസിക്കാതിരിക്കത്തക്കവിധം ഞാൻ കൂർത്തുമൂർത്ത ശരങ്ങളെയ്തു വീണ്ടും വീണ്ടും പൊരുതുമ്പോൾ, വീരനായ സവ്യസാചി സിന്ധുരാജാവിനെ നേടുവാൻ പോകുന്നില്ല. എപ്പോഴും ഹിതംകാംക്ഷിക്കുന്ന കൂറുള്ളവനായ മനുഷ്യൻ എപ്രകാരം ചെയ്യേണമോ അപ്രകാരം ഞാൻ ചെയ്യുന്നുണ്ട്. ഹേ, കൗരവ്യാ! പിന്നെ ജയം ദൈവത്തിൽ അധിഷ്ഠിതമാണ്. സിന്ധുരാജാവിന്നുവേണ്ടി ഞാൻ പോരിൽ വേണ്ടതു ചെയ്യാം. നിന്റെ പ്രിയത്തിന്ന് എന്നാൽ കഴിയുന്നതൊക്കെ ചെയ്യാം. പിന്നെ, ജയം ദൈവത്തിൽ നില്ക്കുന്നു! ഇപ്പോൾ ഞാൻ സ്വന്തം പൗരുഷത്തെ എടുത്ത് നിനക്കുവേണ്ടി അർജ്ജുനനോടേല്ക്കുകയാണ്. ജയം ദൈവത്തിലാണല്ലോ നില്ക്കുന്നത്! ഇപ്പോൾ ഞാനും പാർത്ഥനും തമ്മിലുള്ള യുദ്ധം കഠോരവും രോമഹർഷണവുമായ പോരാട്ടം, സൈന്യങ്ങളെല്ലാം കാണട്ടെ!"

സഞ്ജയൻ പറഞ്ഞു: "കർണ്ണദുര്യോധനന്മാർ ഇപ്രകാരം പോരിൽ പറഞ്ഞുകൊണ്ടിരിക്കെ, അർജ്ജുനൻ കൂരമ്പെയ്തു നിന്റെ സൈന്യത്തെ മുടിച്ചു. തീക്ഷ്ണമായ ഭല്ലംവിട്ട്, മാറാത്ത ശൂരന്മാരുടെ ഇരുമ്പുലക്കപോലുള്ളതും തുമ്പിക്കൈപോലെയുള്ളതുമായ കൈകൾ അറുത്തുവീഴ്ത്തി. ആ മഹാഭുജൻ കൂരമ്പെയ്തു തലകളും മുറിച്ചുതള്ളി. ആനയുടെ തുമ്പിക്കൈകൾ, കുതിരകളുടെ കഴുത്ത്, തേര്, അച്ചുതണ്ട് എന്നിവയും ചോരയണിഞ്ഞ് കുതിരപ്പുറത്തിരിക്കുന്നവരുടെ പ്രാസതോമരാദികളേന്തുന്ന കൈകളും, ഓരോ ശരംകൊണ്ടു രണ്ടും മൂന്നും പേരെയും ഖണ്ഡിച്ചുവീഴ്ത്തി. അശ്വങ്ങളും, കുംഭികളും ചുറ്റും ചത്തുവീണു. കൊടിയും, കുടയും, വില്ലും, തലയും, ചാമരങ്ങളും ഉണക്കക്കാടിനെ അഗ്നിയെന്നവിധം നിന്റെ വലിയ പടയെ അവൻ ചുട്ടു. ക്ഷണംകൊണ്ട് അർജ്ജുനൻ പോർക്കളം രക്താരുണമാക്കിത്തീർത്തു. നിന്റെ സൈന്യത്തെ മിക്കതും കൊന്നൊടുക്കിയ മട്ടാക്കിത്തീർത്തു ആ ബലവാൻ. സത്യവിക്രമനും ദുർദ്ധർഷനുമായ അർജ്ജുനൻ സിന്ധുരാജാവിന്റെ അടുത്തെത്തി. ആ ഭീമനും സാത്യകിയും കാക്കുന്ന ഫൽഗുനൻ കത്തുന്ന അഗ്നിപോലെ ശോഭിച്ചു! അപ്രകാരം നില്ക്കുന്ന അവനെ നിന്റെ ഭടന്മാർ വീര്യത്താൽ കണ്ടു. യോദ്ധാക്കളായ പുരുഷർഷഭന്മാർ ഫൽഗുനനെ പൊറുത്തില്ല. ദുര്യോധനനും, കർണ്ണനും, ശല്യനും, വൃഷസേനനും, ദ്രൗണിയും, കൃപനും പിന്നെ, സിന്ധുരാജാവും സൈന്ധവന്നുവേണ്ടി ചൊടിച്ച് ഏല്ക്കുകയും കിരീടിയെ മറയ്ക്കുകയും ചെയ്തു. തേർവഴിക്ക് തുള്ളുന്നവനും, ജ്യാതലാരവങ്ങളോടുകൂടിയവനുമായ അർജ്ജുനനെ, യുദ്ധദക്ഷനായ പാണ്ഡവനെ, ഭയംവിട്ടാർത്ത് വായ്തുറന്ന അന്തകനെപ്പോലെ എതിർത്തേല്ക്കുന്ന പാണ്ഡവനെ കൃഷ്ണാർജ്ജുനവധോദ്യുതരായ മഹാരഥന്മാർ ജയദ്രഥനെ പിന്നിൽനിർത്തി എതിർത്തു. അവർ സൂര്യാസ്തമയം പ്രതീക്ഷിച്ചുകൊണ്ട് പോരാടിനിന്നു. സൂര്യബിംബം ചുവന്നുതുടങ്ങി. പാമ്പുപോലുള്ള കരങ്ങളാൽ വില്ലുവലിച്ച് സൂര്യംശുപ്രായമായ ശരങ്ങൾ അർജ്ജുനന്റെമേൽ ചൊരിഞ്ഞു. എയ്തതും എയ്യുന്നതുമായ ശരങ്ങൾ ഓരോന്നും രണ്ടും മൂന്നും എട്ടും വീതം അറുത്തുവിട്ടു. തനിക്കുള്ള ശക്തി കാണിച്ച് സിംഹലാംഗുലകേതനനായ കൃപൻ ഫൽഗുനനെ തടുത്തു. ആ മഹാരഥൻ പത്തു ശരങ്ങൾ അർജ്ജുനനേയും, ഏഴു ശരങ്ങൾ കൃഷ്ണനേയും എയ്തു. അർജ്ജുനന്റെ തേരിന്നു നേരെനിന്നു ജയദ്രഥനെ രക്ഷിച്ചു.

ആ സമയത്ത് കൗരവശ്രേഷ്ഠന്മാരായ എല്ലാ മഹാരഥന്മാരും വലിയ രഥസമൂഹത്താൽ ചുറ്റും വളഞ്ഞു. വില്ലു കുലച്ചുകൊണ്ട് വീണ്ടും സായകങ്ങൾ ചൊരിഞ്ഞു. അങ്ങനെ നിന്റെ പുത്രന്റെ ആജ്ഞപ്രകാരം അവർ ജയദ്രഥനെ കാത്തു. അപ്പോൾ ശൂരനായ പാർത്ഥന്റെ കൈയൂക്ക് കാണുമാറായി. അമ്പൊടുങ്ങാതിരിക്കുന്ന ഗാണ്ഡീവത്തിന്റെ ശക്തിയും അപ്പോൾ പ്രത്യക്ഷമായി. ദ്രൗണിയുടേയും കൃപന്റേയും അസ്ത്രം അസ്ത്രത്താൽ അവൻ തടുത്തു. അവനെ ദ്രൗണി ഇരുപത്തഞ്ചു ശരങ്ങളും, വൃഷസേനൻ ഏഴു ശരങ്ങളും, ദുര്യോധനൻ, വിവിംശതി, കർണ്ണശല്യന്മാർ എന്നിവർ മുമ്മൂന്നും അവന്റെ നേർക്ക് ആർത്തടുത്ത് എയ്തു. അവരെല്ലാം വില്ലിട്ട് ഉലച്ചുകൊണ്ട് വളഞ്ഞു. രഥമണ്ഡലത്തെ ചുറ്റും ഏറ്റവും അടുപ്പിച്ചു. സൂര്യാസ്തമയം കാത്ത് ആ മഹാരഥന്മാർ വെമ്പിക്കൂടി. അവന്റെ നേർക്ക് എതിർത്തു വില്ലുലച്ച് അവർ ആർത്തു. മേഘങ്ങൾ മലയിൽ എന്നമാതിരി അവർ കൂരമ്പുതൂകി. അവർ ദിവ്യമായ മഹാസ്ത്രങ്ങൾ കാണിച്ചു. പരിഘംപോലെയുള്ള കൈകളോടുകൂടിയ ആ ശൂരന്മാർ പാർത്ഥന്റെ ദേഹത്തിൽ അവ പ്രയോഗിച്ചു. ഹേ, രാജാവേ! ബലവാനായ അർജ്ജുനൻ നിന്റെ സൈന്യങ്ങളെ മിക്കവാറും ചത്ത മട്ടാക്കി. ദുർദ്ധർഷനും സത്യവിക്രമനുമായ അർജ്ജുനൻ സൈന്ധവനോടടുത്തു. അവനെ അമ്പെയ്തു കർണ്ണൻ പോരിൽ തടുത്തു. ഭീമനും സാത്യകിയും കാൺകെ അവനെ പോരിൽ പത്തു ശരങ്ങൾ ഫൽഗുനൻ എതിർത്തെയ്തു. ഉടനെ മഹാഭുജനായ സാത്യകി സർവ്വസൈന്യങ്ങളും കാൺകെ മൂന്നു ശരങ്ങൾ കർണ്ണനെ എയ്തു. ഭീമൻ മൂന്നു ശരങ്ങളെയ്തു. പാർത്ഥൻ ഏഴു ശരങ്ങൾ വിട്ടു. അവരെയെല്ലാം അറുപതു ശരങ്ങൾവീതം കർണ്ണനും എയ്തു. അപ്പോൾ കർണ്ണന്ന് പലരോടും ഒപ്പം യുദ്ധംചെയ്യേണ്ടതായിവന്നു. അവൻ ചൊടിച്ച് ആ മൂന്നു മഹാരഥന്മാരേയുമൊപ്പം അമ്പെയ്തു തടുത്തതിൽ കർണ്ണന്റെ ആശ്ചര്യകരമായ കർമ്മത്തെപ്പറ്റി പ്രശംസിച്ചു. മഹാഭുജനായ പാർത്ഥൻ വൈകർത്തനനായ കർണ്ണനെ പോരിൽ സർവ്വമർമ്മത്തിലും നൂറു ബാണങ്ങളെയ്തു. പ്രതാപവാനായ സൂതപുത്രൻ ദേഹത്തിലൊക്കെ ചോരയണിഞ്ഞുനിന്ന് വീരനായ ധനഞ്ജയനെ അൻപതു ശരങ്ങളെയ്തു. അവന്റെ കൈവേഗത്തെക്കണ്ട് ഫൽഗുനൻ അടങ്ങിയില്ല. അവന്റെ വില്ല് പാർത്ഥൻ അറുക്കുകയും, സ്തനാന്തരത്തിൽ എയ്യുകയും ചെയ്തു. പിന്നെ, ധനഞ്ജയൻ ഒമ്പതു ശരങ്ങൾ വെമ്പലോടെ എയ്തു. അവനെക്കൊല്ലുവാൻ സൂര്യതേജസ്സുള്ള ഒരു സായകമെടുത്ത്, വെമ്പേണ്ടസമയത്ത് വെമ്പുന്നവനായ ഫൽഗുനൻ പോരിൽ എയ്തു. ആ ബാണം എത്തുന്ന സമയത്ത് ദ്രൗണി അതിനെ ഖണ്ഡിച്ചു. മൂർച്ചയുള്ള അർദ്ധചന്ദ്രമേറ്റ് അത് അറ്റ് ഭൂമിയിൽ വീണു. ഉടനെ പ്രതാപവാനായ സൂതപുത്രൻ മറ്റൊരു വില്ല് കൈയിലെടുത്തു. അർജ്ജുനനെ അനേകായിരം ശരങ്ങൾ വർഷിച്ചു മൂടി.

കർണ്ണൻ എയ്യുന്ന അതിരറ്റ ശസ്ത്രവൃഷ്ടിയെ കാറ്റ് പാറകളെ എന്നമട്ടിൽ അമ്പെയ്ത് ഫൽഗുനൻ തകർത്തു. അവനെ അർജ്ജുനൻ പോരിൽ അമ്പുകളെക്കൊണ്ട് മൂടുകയുംചെയ്തു. യോദ്ധാക്കളെല്ലാം കാൺകെ അവൻ കൈവേഗം കാട്ടി. ഉടനെ ശത്രുസംഹാരിയായ കർണ്ണനും അർജ്ജുനനെ പല ശരങ്ങളാൽ ചെയ്തതിന്ന് എതിർചെയ്തു മൂടി. മഹാരഥന്മാരായ ആ നരസിംഹന്മാർ ചീറ്റുന്ന കാളകൾപോലെ ക്ഷണത്തിൽ ശരജാലങ്ങളെയ്ത് ആകാശത്തെ മൂടിയടച്ചു. ശരജാലംകൊണ്ട് കാണാത്തമട്ടിൽ അവർ നിന്നു പരസ്പരം എയ്തു. 'നിൽക്കൂ, പാർത്ഥനാണ് ഞാൻ!' 'എടാ ഫൽഗുനാ, ഞാൻ കർണ്ണനാണ്! നീ നില്ക്കെടാ!' എന്ന് അവർ തർജ്ജിച്ചു പരസ്പരം വാക്ശല്യം കൊണ്ട് തമ്മിൽ കുത്തി. വിചിത്രമായും, ലഘുവായും, സുഷ്ഠു

വായും ആ വീരന്മാർ പോരിൽ പൊരുതി. യോദ്ധാക്കൾ സംഘട്ടനത്തിന്നിടയിൽ കാഴ്ചക്കാരായി മാറി.

യുദ്ധം കണ്ട് സിദ്ധചാരണവായവ്യന്മാർ പോരിൽ ഏറ്റവും പുകഴ്ത്തി. രാജാവേ, തമ്മിൽ വെല്ലുവാൻ വിചാരിച്ച് അവർ പരസ്പരം ശക്തിയായി പോരാടി.

ഈ സമയത്ത് നിന്റെ ആൾക്കാരോട് ദുര്യോധനൻ പറഞ്ഞു:'ഹേ വീരന്മാരേ, നിങ്ങൾ പോയി കർണ്ണനെ കാക്കുവിൻ! രാധേയൻ പാർത്ഥനെ കൊല്ലാതെ മടങ്ങുകയില്ല എന്ന് എന്നോടു പറഞ്ഞിട്ടുണ്ട്.'

അതിന്നിടയിൽ രാജാവേ, കർണ്ണന്റെ വിക്രമം ഞങ്ങൾ കണ്ടു എന്നാൽ ഉടനെ ഫൽഗുനൻ ചെവിയോളം വലിച്ചുവിട്ട നാലു ശരങ്ങൾകൊണ്ട് കർണ്ണന്റെ നാലു കുതിരകളേയും കൊന്നുവീഴ്ത്തി. ഒരു ഭല്ലംകൊണ്ട് സാരഥിയേയും വീഴ്ത്തി. നിന്റെ മകൻ കണ്ടുനില്ക്കെ അർജ്ജുനൻ അമ്പെയ്ത് അവനെ മൂടുകയും ചെയ്തു. അശ്വങ്ങൾ ചാവുകയും, സൂതൻ മൃതിയടയുകയും, പോരിൽ അമ്പുകൊണ്ടു മൂടപ്പെടുകയും ചെയ്ത അവൻ ശരജാലത്താൽ ഉഴന്നു ചെയ്യേണ്ടതു എന്തെന്ന് അറിയാൻ വയ്യാത്തവനായിത്തീർന്നു. തേരു പോയി ഇമ്മട്ടിൽ ഉഴലുന്ന കർണ്ണനെ അശ്വത്ഥാമാവ് തന്റെ രഥത്തിൽ കയറ്റി. വീണ്ടും പാർത്ഥനുമായി അശ്വത്ഥാമാവ് പൊരുതി. ശല്യനും, പാർത്ഥന്റെ നേരെ മുപ്പതു ശരങ്ങൾ വിട്ടു. കൃപൻ ഇരുപതു ശരങ്ങളാൽ വാസുദേവനെ എയ്തു. നാലു ശരങ്ങൾ സിന്ധുരാജാവും, ഏഴു ശരങ്ങൾ വൃഷസേനനും എയ്തു. അവർ കൃഷ്ണാർജ്ജുനന്മാരെ വെവ്വേറെ എയ്തു. അപ്രകാരം കുന്തീപുത്രനായ ധനഞ്ജയനും അങ്ങോട്ട് എതിർത്തെയ്തു. ദ്രൗണിയെ അറുപതും നാലും, ശല്യനെ നൂറു ശരങ്ങൾ എയ്തു. പത്തു ഭല്ലം സൈന്ധവനേയും, മൂന്നു ശരം വൃഷസേനനേയും എയ്തു. കൃപനെ ഇരുപതും എയ്ത് അർജ്ജുനൻ ആർത്തു.

സവ്യസാചിയുടെ സത്യം മുടക്കാൻ നോക്കുന്ന മഹാരഥന്മാരായ ഭടന്മാർ ചൊടിയോടുകൂടി പാർത്ഥനോടേറ്റു.

ഉടനെ ധാർത്തരാഷ്ട്രാർത്തികാരിയായ പാർത്ഥൻ വാരുണാസ്ത്രം പ്രയോഗിച്ചു. കൗരവന്മാർ വളരെ തേരുകളിൽനിന്നു. ശരവർഷങ്ങൾ തൂകി. വ്യാമോഹം ഉണ്ടാക്കുന്നവിധം ഘോരമായ യുദ്ധം മൂത്തപ്പോൾ ആ രാജകുമാരനോട് ഏറ്റ് ശരങ്ങൾതൂകി പൊരുതുന്ന കിരീടി മോഹിക്കുകയുണ്ടായില്ല. കുരുക്കളുടെ നാടിന്നുവേണ്ടി സവ്യസാചി പന്തീരാണ്ടുകാലം കഴിഞ്ഞ കഥയോർത്ത് ഗാണ്ഡീവത്തിൽനിന്നു പുറപ്പെടുന്ന ക്രൂരമായ ബാണങ്ങൾകൊണ്ട് അപ്രമേയനായ അർജ്ജുനൻ ദിക്കുകൾ എല്ലാം മൂടി. ആകാശത്തിൽ കൊള്ളിമീൻ ചിന്നി മിന്നുകയും, ദേഹങ്ങൾതോറും ധാരാളം പക്ഷികൾ വന്നു വീഴുകയും ചെയ്തു. ക്രോധത്തോടുകൂടി കിരീടി മഞ്ഞഞാണുള്ള വില്ലുകൊണ്ട് വൈരിവർഗ്ഗത്തെ ഒടുക്കി. വലിയ വില്ലെടുത്ത് ശരം വിട്ട് കിരീടി സൈന്യങ്ങളെ മുടിക്കുമ്പോൾ ആനപ്പുറത്തും, കുതിരപ്പുറത്തും ഇരിക്കുന്ന കൗരവശ്രേഷ്ഠന്മാരെ വീഴ്ത്തിക്കൊണ്ടിരുന്നു. വലിയ ഗദകൾ, ഇരുമ്പുലക്കകൾ, വാളുകൾ, വേലുകൾ മുതലായ പല ശസ്ത്രങ്ങളും എടുത്ത് ഭയങ്കരന്മാരായ ക്ഷിതീശ്വരന്മാർ പാർത്ഥനോട് പാഞ്ഞേറ്റു.

യുഗാന്തത്തിലെ കാർമേഘപടലത്തിൽക്കാണുന്ന മഴവില്ലുപോലെ ശോഭിക്കുന്ന ഗാണ്ഡീവം വലിച്ചു ചിരിച്ച് യമരാഷ്ട്രത്തെ പോഷിപ്പിക്കുന്ന അർജ്ജുനൻ നിന്റെ സൈന്യത്തിൽ കയറി. തേര്, ആന, കുതിര, കാലാൾ എന്നിവയുടെ കൂട്ടങ്ങളേയും ധനുർദ്ധരന്മാരേയും സർവ്വ ആയുധങ്ങളേയും നഷ്ടപ്പെടുത്തി ഉയിർകെട്ട് കാലപുരി പുലർത്തുന്നവിധത്തിൽ ആ വീര്യവാനായ ധനഞ്ജയൻ ആക്കിത്തീർത്തു."

**146. ജയദ്രഥവധം** – സഞ്ജയൻ പറഞ്ഞു: "ക്രുദ്ധാന്തകന്റെ കൂക്കിവിളിപോലെയും, വജ്രത്തിന്റെ കഠിനമായ ശബ്ദംപോലെയും ധനഞ്ജയൻ വലിച്ചുവിടുന്ന വില്ലിന്റെ കഠോരമായ ശബ്ദം കേട്ടപ്പോൾ രാജാവേ, നിന്റെ സൈന്യങ്ങൾ പേടിച്ചുവിറച്ചു. പ്രളയക്കാറ്റേറ്റ് ഇളകിമറിയുന്ന സമുദ്രത്തിൽ മകരമത്സ്യങ്ങൾ അലയുന്നവിധം നിന്റെ സൈന്യം ഉഴന്നു. പാർത്ഥൻ അപ്പോൾ പടയിൽ ചുറ്റുന്നതു കാണേണ്ട കാഴ്ചയായിരുന്നു. എല്ലാ സമയത്തും എല്ലായിടത്തും ചിത്രാസ്ത്രങ്ങൾ കാട്ടിക്കൊണ്ട് അർജ്ജുനൻ സഞ്ചരിച്ചു. ശരങ്ങൾ എടുക്കുമ്പോഴും, തൊടുക്കുമ്പോഴും, വലിക്കുമ്പോഴും, വിടുമ്പോഴും ലാഘവത്താൽ കിരീടിയെ കാണുവാൻ സാധിച്ചില്ല. ഉടനെ ചൊടിച്ച് ഉഗ്രമായ ഇന്ദ്രാസ്ത്രം ആ മഹാഭുജൻ തൊടുത്തു. അതിൽ ഭാരതയോധന്മാർ ഭയപ്പെട്ടു. ദിവ്യങ്ങളായ അസ്ത്രങ്ങൾ ജപിച്ചു പ്രയോഗിച്ച ശരനിരകൾ അപ്പോൾ എരിതീപോലെ ജ്വലിച്ചുകൊണ്ട് നൂറും ആയിരവും കാണപ്പെട്ടു. ചെവിയോളം വലിച്ചുവിട്ട സൂര്യാഗ്നിസദൃശങ്ങളായ ശരങ്ങൾകൊണ്ട് ആകാശം കൊള്ളിമീൻ ചിന്നുന്നവിധം ദുഷ്പ്രേക്ഷ്യമായിത്തീർന്നു. ഉടനെ കൗരവന്മാർ വിട്ട ശരാന്ധകാരത്തെ പാണ്ഡവൻ വിക്രമിച്ച് ദിവ്യാസ്ത്രങ്ങൾ വർഷിച്ച് മുടിച്ചുകളഞ്ഞു. രാത്രിയിലെ ഇരുട്ടിനെ പ്രഭാതത്തിലെ സൂര്യരശ്മികൾ എന്നവിധം അർജ്ജുനൻ ശരാന്ധകാരത്തെ നീക്കി. പിന്നെ നിന്റെ സൈന്യത്തെ ദീപ്തമായ ബാണാംശുരാശികൊണ്ട്, വേനൽക്കാലത്ത് സൂര്യൻ പലലങ്ങളിലെ ജലരാശിയെ എന്നവിധം നശിപ്പിച്ചു. ദിവ്യാസ്ത്രജ്ഞൻ പ്രയോഗിക്കുന്ന സായകാംശുക്കൾ അപ്പോൾ ഭൂമിയിൽ അർക്കാംശുക്കൾ എന്നവിധം നിറച്ചു. അപ്രകാരംതന്നെ വേറെ എയ്യുന്ന തിഗ്മതേജസ്സുള്ള ശരങ്ങളും വീരന്മാരുടെ കരളിൽ പ്രിയപ്പെട്ട ബന്ധുക്കൾ എന്നവിധം ചെന്നുകയറി. ശൂരഭാവത്തിൽ അവനോടു ചെന്ന് എതിർക്കുന്നവരെല്ലാം തീയിൽ ഇയ്യാംപാറ്റപോലെ നശിച്ചുപോയി.

ശത്രുക്കളുടെ ഉയിരും പേരും ഇപ്രകാരം അവൻ മർദ്ദിച്ചുകൊണ്ടു മൂർത്തിമാനായ മൃത്യു എന്നവിധം പാർത്ഥൻ പോർക്കളത്തിൽ ചുറ്റി. കിരീടംവെച്ച തലകൾ, അംഗദം ചാർത്തിയ കൈകൾ, കുണ്ഡലാഢ്യങ്ങളായ ചെവികൾ, എന്നിവയോടെ ശത്രുക്കളുടെ ശരീരം അറുത്തുതള്ളി. ആനക്കാരുടെ തോമരങ്ങളെടുത്ത കൈകൾ, കുതിരക്കാരുടെ കുന്തങ്ങളേന്തിയ കൈകൾ, കാലാളുകളുടെ ചർമ്മമെടുത്ത കൈകൾ, രഥികളുടെ വില്ലെടുത്ത കൈകൾ, സൂതന്മാരുടെ ചമ്മട്ടിയേന്തിയ കൈകൾ, എല്ലാം പാണ്ഡവൻ അറുത്തുതള്ളി. ദീപ്തമായ ഉഗ്രവിശിഖാർച്ചിസ്സായി ധനഞ്ജയൻ തീപ്പൊരിചിന്നുന്ന അഗ്നിജ്വാല പോലെ ശോഭിച്ചു.

ദേവേന്ദ്രതുല്യനും സർവ്വശസ്ത്രധരാഗ്ര്യനുമായ അവനെ, പുരുഷർഷഭനെ, മഹാസ്ത്രനികും നൂകുന്നതു കാണേണ്ടുന്നവനായ പാർത്ഥനെ, രഥമാർഗ്ഗത്തിൽ തുള്ളിക്കൊണ്ട് ശരം വിട്ടുകൊണ്ടു നില്ക്കുന്നവനെ, ജ്യാതലസ്വരശാലിയായ ധനഞ്ജയനെ, ചുറ്റും തേരിൽ ഇരിക്കുന്ന രാജാക്കന്മാർ യത്നിച്ചിട്ടും ആകാശത്തിൽ നട്ടുച്ചയ്ക്കു തപിപ്പിക്കുന്ന അർക്കനെയെന്നവിധം, നേരിട്ട് ഒന്നു നോക്കുവാൻപോലും ശക്തരായില്ല. ദീപ്തമായ ഉഗ്രശരസമ്പത്താൽ കിരീടി, മഴക്കാലത്ത് ഇന്ദ്രചാപം ഏന്തിയ വലിയ കാർമേഘംപോലെ വിലസി. ജിഷ്ണു നിർമ്മിച്ച മഹാഘോരവും, ദുഷ്കരവുമായ മഹാസ്ത്രപ്രളയത്തിൽ യോധപുംഗവന്മാർ മുങ്ങിപ്പോയി.

തലയറ്റ ഉടലുകളും, കൈകളറ്റ ശരീരങ്ങളും, കൈപ്പടം അറ്റ ബാഹുക്കളും, വിരൽപോയ കൈപ്പടങ്ങളും, തുമ്പിക്കൈയും കൊമ്പും അറ്റുപോയ മത്തഗജങ്ങളും, കുളമ്പും കഴുത്തും അറ്റുപോയ കുതിരകളും, ഉടഞ്ഞുചിന്നിയ തേരുകളും, കുടൽ മുറിഞ്ഞും, കാൽ അറ്റും, ഏപ്പുകൾ തകർന്നും മറ്റുപ്രകാരത്തിൽ ചേഷ്ടവിട്ടവരും കിടന്നു പിടയുന്നവരുമായ നൂറും ആയിരവും ഭടന്മാർ ചേർന്ന പോർക്കളം സാക്ഷാൽ യമൻതന്നെ വന്ന് അടിച്ചുതകർത്തപോലെ പാർത്ഥന്റെ പോർക്കളം, മുമ്പ് പശുവധം ചെയ്ത സംഹാരരുദ്രക്രീഡാസ്ഥലംപോലെ ഭീരുജനഭയങ്കരമായി കാണപ്പെട്ടു. കത്തിയമ്പേറ്റ് മുറിഞ്ഞുവീണ തുമ്പിക്കൈകളാൽ പാമ്പുകൾ നിറഞ്ഞ ഭൂമിപോലെ ഭയങ്കരമായി കാണപ്പെട്ടു. ചിലേടത്ത് വക്ത്രാബ്ജങ്ങൾകൊണ്ടു ചിന്നിമിന്നി. ചിലേടം മാലയണിഞ്ഞപോലെ ശോഭിച്ചു. നല്ല തലപ്പാവ്, മകുടം, വള,

തോൾവള, കുണ്ഡലം, പൊന്നണിഞ്ഞ ചട്ട, കുതിരക്കോപ്പുകൾ, ആനക്കോപ്പുകൾ, ഇവയോടു ചേർന്ന് ഭൂമുഖം ചിന്നിവിളങ്ങി. കിരീടനികരങ്ങൾ ചിന്നിച്ചിതറി ശോഭിച്ചു. ഇങ്ങനെ നാനാതരം അലങ്കരണങ്ങൾകൊണ്ട് ഭൂമി വിചിത്രമായി നവവധുവിനെപ്പോലെ ശോഭിച്ചു. മേദോമജ്ജച്ചേറുചേർന്നും, ചോരയുടെ തിരമാലയടിച്ചും, മർമ്മാസ്ഥികൊണ്ട് ആഴത്തോടുകൂടിയും, മുടിച്ചണ്ടി തിരണ്ടും, തല, കൈ എന്നിവയാകുന്ന കൽത്തടം പൂണ്ടും, പൊൻക്രോധാസ്ഥി നിറഞ്ഞും, കൊടിക്കൂറ ചേർന്നും, കടവിൽ തിരതല്ലിയും, ചത്തവരുടെ വലിയ ദേഹമൊത്ത് ആനത്തടിയാകുന്ന മെയ്യിടയോടുകൂടിയും, നൂറുകണക്കിന്നുള്ള രഥങ്ങളാകുന്ന പൊങ്ങുതടിയോടുകൂടിയും, തേര്, അച്ചുതണ്ട്, ഉരുൾ, നുകം കൂബരങ്ങൾ, കത്തി, വാൾ, വേൽ, അമ്പ്, മഴു ഇവകൊണ്ടു ദുഷ്പ്രേക്ഷ്യമായും, വളം, കങ്കം മുതലായ ഗ്രാഹങ്ങളോടും, കുറുക്കനാകുന്ന മകരങ്ങളോടു ചേർന്നും, കഴുകനാകുന്ന ചീങ്കണ്ണിയോടു കൂടിയും, പെൺകുറുക്കന്റെ ഓരിയിടൽകൊണ്ട് ഭയങ്കരമായും, തുള്ളിച്ചാടുന്ന പ്രേതപിശാചുക്കൾ, ഭൂതസംഘങ്ങൾ ഇവ തിങ്ങിയും, ചത്തുവീണ പോരാളികളുടെ ഉടൽക്കൂട്ടം ഒലിക്കുന്നതുമായ മഹാഘോരമായ വൈതരണിക്കു തുല്യം വളരെ രൗദ്രവും ഭയങ്കരവുമായി ഭീരുക്കൾ പേടിച്ചുഴലുമാറ് രക്തപ്പുഴ ഒഴുക്കി.

മൂർത്തിയെടുത്ത അന്തകനെപ്പോലെ അർജ്ജുനൻ പോരാടുന്നതു കണ്ട് പണ്ടുണ്ടാകാത്തവിധം അത്ര വലിയ ഭയത്തോടെ കൗരവന്മാർ ആ രണത്തിൽ തത്രപ്പെട്ടു. വീരാസ്ത്രങ്ങളെ അസ്ത്രങ്ങൾകൊണ്ട് പാണ്ഡവൻ ആ രണത്തിൽ കൈയേറ്റ്, താൻ രൗദ്രനാണെന്നു കാണിച്ചുകൊണ്ട്, രൗദ്രകർമ്മത്തിൽനിന്നുകൊണ്ട്, അർജ്ജുനൻ വേഗത്തിൽ തേർനിരകളെയൊക്കെ ക്കടന്നു. രാജാവേ, ആ സമയത്ത് നട്ടുച്ചയ്ക്ക് അംബരത്തിൽ ചുട്ടുപഴുത്ത സൂര്യനെയെന്നവിധം അവന്റെ നേരെ നോക്കുവാൻകൂടി സർവ്വഭൂതങ്ങളും ശക്തരായില്ല.

ആ മഹാന്റെ ഗാണ്ഡീവത്തിൽനിന്നു പുറപ്പെടുന്ന അമ്പുകൾ വാനിൽ അന്നങ്ങളുടെ അണികൾപോലെ കാണപ്പെട്ടു. വീരാസ്ത്രങ്ങളെ അസ്ത്രങ്ങൾകൊണ്ടു തടുത്ത് അവൻ രൗദ്രകർമ്മത്തിൽ നിന്നുകൊണ്ട് രൗദ്രനാണെന്നു കാണിച്ചുകൊണ്ടു നിന്ന് ആ രഥീന്ദ്രന്മാരെയെല്ലാം കയറി ഫൽഗുനൻ കുതിച്ചു. നാരാചംതൂകി സകലരേയും മോഹിപ്പിച്ച് സൈന്ധവവധത്തിന്നായി മുന്നോട്ടു കയറി. കൃഷ്ണസാരഥിയായ ഫൽഗുനൻ ദിക്കിലെല്ലാം ശരങ്ങൾ തൂകി പോരിൽച്ചരിക്കുന്നതു കാണേണ്ടുന്ന ഒരു കാഴ്ചതന്നെയായിരുന്നു. ഭ്രമിക്കുന്നവിധം ആകാശത്തിൽ ആ മാന്യന്റെ നൂറും ആയിരവും ശരങ്ങൾ ഒപ്പം കാണപ്പെട്ടു. എടുക്കുമ്പോഴും തൊടുക്കുമ്പോഴും, വിടുമ്പോഴും, ഒട്ടും വില്ലാളിയായ ജിഷ്ണുവിനെ കാണുവാൻ കഴിഞ്ഞില്ല. അപ്രകാരം എല്ലാദിക്കിലും എല്ലാ തേരാളികളേയും അമ്പരപ്പിച്ച്, ഭയപ്പെടുത്തി. സൈന്ധവനെ മുമ്പിൽകണ്ട് അർജ്ജുനൻ മുന്നോട്ടു കയറി. അറുപതും നാലും നിശിതശരങ്ങൾ എയ്തു. പാണ്ഡവൻ സൈന്ധവന്റെ അരികിലേക്കു കയറുന്നതുകണ്ട് വീരന്മാരായ പടയാളികൾ, സൈന്ധവന്റെ ജീവനിലുള്ള ആശനശിച്ച് പിൻവാങ്ങി. തിരക്കിൽ ഏതു യോദ്ധാവ് പോരിൽ പാർത്ഥനെ ഏല്ക്കുന്നുവോ അവന്റെ ഉയിർപോക്കുന്ന ശരങ്ങൾ ഉടലിൽ ഏല്ക്കുകതന്നെ ചെയ്തു. നിന്റെ പടയെ മഹാരഥനായ ഫൽഗുനൻ കബന്ധംകൊണ്ട് മിശ്രമാക്കിത്തീർത്തു. വിജയിയായ അർജ്ജുനൻ അഗ്നിജ്വാലപോലെയുള്ള അമ്പുതൂകി. ഇപ്രകാരം നിന്റെ ചതുരംഗസൈന്യങ്ങളെ തകർത്ത് സൈന്ധവനെ മുമ്പിൽക്കണ്ട് മുന്നോട്ടു നീങ്ങി. ദ്രൗണിയെ അമ്പതു ശരങ്ങൾ എയ്തു. വൃഷസേനനെ മൂന്നമ്പെയ്തു കൃപയോടുകൂടി കൃപനെ ഒമ്പതു ശരങ്ങൾ എയ്തു ആർത്തിപ്പെടുത്തി. ശല്യനെ പതിനാറു ശരങ്ങൾ എയ്തു. കർണ്ണനെ പന്ത്രണ്ടുശരങ്ങൾ എയ്തു. ജയദ്രഥനെ അറുപത്തിനാലു ശരങ്ങൾഎയ്തു. ഗാണ്ഡീവധന്വാവ് എയ്ത അമ്പു കൊണ്ടപ്പോൾ സൈന്ധവൻ, കോൽകൊണ്ട് അടിയേറ്റ ആനപോലെ സഹിക്കവയ്യാത്തവനായി പുളഞ്ഞു. ഉടനെ പന്നിക്കൊടിയനായ ജയദ്രഥൻ കഴുച്ചിറകുവെച്ച ശരങ്ങളെ 'അർജ്ജുനനെ കൊല്ലുവാൻവേണ്ടി ചാണയ്ക്കിട്ടു കരുതിവെച്ചിരുന്നവയെ' പാർത്ഥന്റെ തേരിന്നുനേരെ വിട്ടു. മൂന്നു ശരങ്ങൾ കൃഷ്ണന്റെ നേരെയും, പാർത്ഥനിൽ ആറു ശരങ്ങളും വിട്ടു. എട്ടു ശരങ്ങൾ അശ്വങ്ങളിലും, ഒരമ്പ് ആ കൊടിയിലും വിട്ടു. സൈന്ധവൻ വിട്ട കൂരമ്പൊക്കെ അർജ്ജുനൻ തകർത്തു. ഒപ്പം രണ്ടു ശരങ്ങൾകൊണ്ട് സൈന്ധവ സൂതന്റെ മെയ്യിൽനിന്നു തലയും പൊന്നണിഞ്ഞ കേതുവും മുറിച്ചുവീഴ്ത്തി. അമ്പേറ്റു കൊടിയുടെ കാൽ മുറിഞ്ഞു. ജയദ്രഥന്റെ തീപോലെ ജ്വലിക്കുന്ന പന്നിക്കൊടി നിലത്തു വീണു. ഈ സമയത്തു സൂര്യൻ അതിവേഗത്തിൽ ഗമിച്ചതു കണ്ട് വെമ്പലോടെ ജനാർദ്ദനൻ പറഞ്ഞു: 'എടോ രഥിശ്രേഷ്ഠാ! ഇവൻ ആറു രഥിശ്രേഷ്ഠന്മാരുടെ നടുവിൽ നിർത്തിയിരിക്കുന്നവനാണ്. ജീവൻ കൊതിച്ചു പേടിച്ചുകൊണ്ടാണ് സൈന്ധവന്റെ നില്പ്. ഈ ആറു തേരാളികളെ വെല്ലാതെ, ചെറിയ ഒരു ഛലവിദ്യയെടുക്കാതെ ഇവനെ കൊല്ലുവാൻ പറ്റുകയില്ല. അർജ്ജുനാ, അതുകൊണ്ട് ഞാൻ ഇപ്പോൾ ഒരു വിദ്യ കാണിക്കാം. സൂര്യനെ ഞാൻ മറവിലാക്കാം. സൈന്ധവൻ ഇപ്പോൾ സൂര്യൻ അസ്തമിച്ചതായിക്കാണും. ജീവിതകാംക്ഷിയായ അവൻ നിന്റെ നാശത്തിന്നായി അതോടൊപ്പം ഹർഷിക്കും. ആ ദുഷ്ടൻ അപ്പോൾ ആത്മരക്ഷയ്ക്കു മുതിരുകയില്ല. ഹേ കുരുസത്തമാ! നീ ആ ലാക്കിൽ അവനെ എയ്തുകൊള്ളണം. അർക്കൻ അസ്തമിച്ചു എന്നു വിചാരിച്ച് നീ ഉദാസീനനാകരുത്. അങ്ങനെ വിചാരിക്കരുത്. 'എന്നാൽ അങ്ങനെതന്നെയാകാം' എന്ന് ജിഷ്ണു കൃഷ്ണനോടു പറഞ്ഞു. സൂര്യൻ മറയുവാനായി കൃഷ്ണൻ ഇരുട്ടു സൃഷ്ടിച്ചു. യോഗം ഉൾക്കൊണ്ട യോഗി, യോഗങ്ങൾക്ക് ഈശ്വരനുമായ ഹരി, ഇരുട്ടുസൃഷ്ടിച്ചപ്പോൾ സൂര്യൻ അസ്തമിച്ചു എന്നു വിചാരിച്ച് നിന്റെ ഭടന്മാർ പാർത്ഥന്റെ നാശമോർത്തു സന്തോഷിച്ചു. പോരിൽ നിന്നുകൊണ്ട് അവർ അർക്കനെ നോക്കി. അപ്പോൾ സിന്ധുരാജാവായ ജയദ്രഥനും തലപൊക്കി അർക്കനെ നോക്കി. ജയദ്രഥൻ തലപൊക്കി അർക്കബിംബം നോക്കുന്ന സമയത്തു പിന്നേയും കേശവൻ അർജ്ജുനനോടു പറഞ്ഞു:'നോക്കൂ അർജ്ജുനാ! വീരനായ ജയദ്രഥൻ ഇതാ അർക്കനെ നോക്കുന്നു. അവൻ നിന്നിൽനിന്നുള്ള ഭയം നീങ്ങിയവനായിരിക്കുന്നു. ഹേ ഭാരതസത്തമാ, മഹാബാഹോ, ഇതാണു ദുഷ്ടനെ കൊല്ലുവാൻ തക്കതായ സമയം! അവന്റെ തല ഉടനെ ഖണ്ഡിക്കുക! നീ ആത്മസാഫല്യം ഏല്ക്കുക!' ഇപ്രകാരം കേശവൻ പറഞ്ഞപ്പോൾ പ്രതാപവാനായ പാണ്ഡുപുത്രൻ അർക്കാഗ്നിപ്രായമായ ബാണങ്ങളെ വിട്ട് നിന്റെ പടയെ മുടിച്ചു. കൃപനിൽ ഇരുപതും കർണ്ണനിൽ ഇരുപത്തഞ്ചും ശരങ്ങൾ എയ്തു. ശല്യദുര്യോധനന്മാരിൽ അപ്പോൾ ആറു ശരങ്ങൾ എയ്തു. വൃഷസേനനിൽ എട്ടും സിന്ധുരാജാവിൽ അറുപതും എയ്തു. അപ്രകാരം മഹാബാഹുവായ പാണ്ഡവൻ നിന്റെ സൈന്യങ്ങളെ ഊക്കിൽ എയ്തു. സിന്ധുരാജാവിൽ പാഞ്ഞേറ്റു വ്യാപിക്കുന്ന അഗ്നിപോലെ അവൻ അടുത്തെത്തുന്നതുകണ്ട് ജയദ്രഥന്റെ രക്ഷാഭടന്മാരെല്ലാം വല്ലാത്ത സംശയത്തിൽപ്പെട്ടുപോയി. പിന്നെ ജയം കാക്കുന്നവരായ ആ ഭടന്മാർ ശരധാര ദേവേന്ദ്രപുത്രനിൽ വർഷിച്ചു. കുരുപ്രവരന്മാർ അമ്പെയ്തു മൂടുന്ന ആ കുരുനന്ദനൻ, പാകശാസനപുത്രൻ, ആ പുരുഷവ്യാഘ്രൻ, കടുത്ത ശരജാലങ്ങൾ നിന്റെ സൈന്യത്തെ മുടിക്കുവാൻ വർഷിച്ചു. വീരനായ ധനഞ്ജയൻ കൊന്നുമുടിക്കുന്ന നിന്റെ ഭടന്മാർ സൈന്ധവനെ വിട്ടു ഭയപ്പെട്ട് എല്ലാവരും ഒറ്റയ്ക്ക് ഓടിക്കളഞ്ഞു. അതിൽ കുന്തീപുത്രന്റെ വിക്രമം അത്ഭുതമായി കണ്ടു. ആ യശസ്വി ചെയ്ത വിക്രമംപോലെ ഒരു പരാക്രമം മുമ്പുണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. ആന, ആനക്കാർ, അശ്വം, സാദികൾ, തേരാളികൾ ഇവയൊക്കെ രുദ്രൻ പശുക്കളെയെന്നവിധം കൊന്നുവീഴ്ത്തി. അവിടെ പോരിൽ പാർത്ഥബാണങ്ങൾ ഏല്ക്കാത്തതായി നരവാജിഗജങ്ങളിൽ ഒന്നുപോലും ഉണ്ടായില്ല. ഇരുട്ടും പൊടിയും പൊങ്ങി മിഴിമൂടിയ ആ ഭടന്മാർ ഘോരമായ കശ്മലത്തിൽപ്പെട്ട് അന്യോന്യം അറിയാത്തമട്ടായി. അമ്പേറ്റു മർമ്മം കീറി കാലചോ

ദിതന്മാരായ ആ ഭടന്മാർ ചുറ്റിത്തിരിഞ്ഞ് ഉഴറിവീണ് മങ്ങി മരിച്ചു. പ്രളയംപോലെ അതിഭയങ്കരമായി, ഉൽക്കടമായി, ദുഷ്പാരമായി, ദാരുണതരമായി, ആ ഘോരയുദ്ധം നടക്കുമ്പോൾ ചോര വീണു നനഞ്ഞും, കാറ്റുവീശുകയാലും ചോരയിൽ ഭൂമി നനഞ്ഞപ്പോൾ, പൊടി നിന്നുപോയി, ചോരയിൽ കുതിർന്ന യുദ്ധഭൂമിയിൽ തേരുരുളുകൾ ചക്രനാഭിവരെ താണുപോയി. രാജാവേ, നിന്റെ ഭടന്മാരുടെ ദേഹങ്ങൾ യുദ്ധക്കളത്തിൽ അറ്ററ്റു വീഴുകയും, ആനക്കാർ ചത്തുവീണതുകൊണ്ട് അനിയന്ത്രിതരായി മെയ് വിണ്ടുകീറി, ആർത്തനാദം മുഴക്കി, ഓടുന്ന ആനകൾ ചവിട്ടി മർദ്ദിച്ച സൈന്യങ്ങൾ ചിന്നിച്ചിതറുകയുംചെയ്തു. മേലാൾ ചത്ത അശ്വനിരയും, കാലാളുകളും, ധനഞ്ജയശരമേറ്റു ഭയപ്പെട്ട് ഓടിക്കളഞ്ഞു. രാജാവേ! മുടിചിന്നിയും, ചട്ടപോയും, മുറിവിൽനിന്നു രക്തം പ്രവഹിച്ചും, പേടിച്ചു പോർക്കളം തീരെ വിട്ട് ജനങ്ങൾ ഓടിക്കളഞ്ഞു. ചിലർ ഊരുസ്തംഭംമൂലം ഇളകാൻ വയ്യാതെ അവിടെത്തന്നെ നിന്നു. ചിലർ ചത്തുവീണ ആനകളുടെ ഇടയിൽ മറവിൽ ഒളിച്ചിരുന്നു. ഇപ്രകാരം ധനഞ്ജയൻ നിന്റെ സൈന്യങ്ങളെ ഓടിപ്പിച്ച് ഘോരമായ അസ്ത്രങ്ങൾ എയ്ത് സൈന്ധവാംഗരക്ഷകന്മാരെ മർദ്ദിച്ചു. കർണ്ണൻ, ശല്യൻ , കൃപൻ, ദ്രൗണി, വൃഷസേനൻ, സുയോധനൻ ഇവരെയെല്ലാം തീവ്രമായ വിശിഖബാണങ്ങളാൽ അർജ്ജുനൻ മൂടി. എടുക്കുമ്പോഴും, തൊടുക്കുമ്പോഴും, എയ്യുമ്പോഴും, വിടുമ്പോഴും പോരിൽ ശീഘ്രമായ അസ്ത്രശക്തിമൂലം അർജ്ജുനന്റെ നില കാണുവാൻതന്നെ കഴിഞ്ഞില്ല. അവന്റെ വില്ല് എപ്പോഴും വട്ടത്തിൽ നില്ക്കുന്നതായി മാത്രം കണ്ടു. ചുറ്റും പുറപ്പെടുന്ന മട്ടിൽ ധാരാളം അമ്പുകൾ മാത്രം കണ്ടു. കർണ്ണന്റേയും വൃഷസേനന്റേയും വില്ല് ഉടനെതന്നെ അറുത്തു. തേരിൽനിന്ന് ഒരു ഭല്ലം കൊണ്ട് ശല്യന്റെ സൂതനെ വീഴ്ത്തി. അമ്പെയ്തു ആർത്തിപ്പെടുത്തി അമ്മാവനും മരുമകനും തമ്മിൽ പൊരുതി. വിജയിയായ അർജ്ജുനൻ പോരിൽ ദ്രൗണിയേയും കൃപനേയും ആർത്തിപ്പെടുത്തി. ഇപ്രകാരം നിന്റെ ആൾക്കാരായ രഥീന്ദ്രന്മാരെ പരിക്ലാന്തരാക്കി അഗ്നിപോലെയുള്ള ഘോരമായ ഒരു ശരമെടുത്തു. ഇന്ദ്രന്റെ വജ്രംപോലെയുള്ള ആ ശരമെടുത്ത് ദിവ്യമായ മന്ത്രം ജപിച്ച് എല്ലാ ഭാരവും താങ്ങുന്ന അതിനെ ഗന്ധമാല്യസമർച്ചിതമായ അതിനെ വിധിപോലെ വജ്രാസ്ത്രമിണക്കി മഹാബാഹുവായ അർജ്ജുനൻ ഗാണ്ഡീവത്തിൽ തൊടുത്തു. തീപോലെ എരിയുന്ന ആ ബാണം തൊടുത്തസമയത്ത് അംബരത്തിൽ ഭൂതങ്ങളുടെ ആരവമുണ്ടായി. അപ്പോൾ ജനാർദ്ദനൻ വീണ്ടും പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: "ദുരാത്മാവായ സൈന്ധവന്റെ തല കൊയ്യൂ അർജ്ജുനാ! ഇതാ ദിവാകരൻ അസ്തപർവ്വതത്തിൽ ചെന്ന് കയറുകയായി. നീ ജയദ്രഥവധത്തിൽ എന്റെ വാക്കു കേൾക്കുക! പാരിൽ കീർത്തിമാനായ വൃദ്ധക്ഷത്രൻ, സൈന്ധവന്റെ അച്ഛൻ ഏറെനാൾ കാത്തതിന്നുശേഷം സൈന്ധവനായ ഉണ്ണിയെ, ജയദ്രഥനെ നേടി; അപ്പോൾ ഒരു അശരീരിയുണ്ടായിട്ടുണ്ട്. മേഘദുന്ദുഭിനാദത്തോടെ ആ അശരീരി രാജാവിനോട് ഇപ്രകാരം പറഞ്ഞു:'ഈ നിന്റെ പുത്രൻ മനുഷ്യരിൽ കുലശീലാദികളായ ഗുണങ്ങൾകൊണ്ടു രണ്ടു കുലത്തിന്നും ചേർന്നവനായിവരും. ക്ഷത്രിയപ്രവരനായി ശൂരനായി പാരിൽ പ്രസിദ്ധനായി വളരും. എന്നാൽ പോരിൽ പൊരുതുന്ന ക്ഷത്രിയശ്രേഷ്ഠനായ ഇവന്റെ തല വിശിഷ്ടനായ ഒരു ശത്രു ചൊടിച്ചു കണ്ടിച്ചുവീഴ്ത്തും.' ഈ അശരീരി കേട്ടപ്പോൾ സിന്ധുരാജാവു ദുഃഖിച്ച് ഏറെ നേരം ധ്യാനിച്ച് പുത്രസ്നേഹത്താൽ ആർത്തനായി ജ്ഞാതികളോടു പറഞ്ഞു:'പോരിൽ വലിയ ഭാരമേറ്റു പൊരുതുന്ന സമയത്ത് ഈ എന്റെ മകന്റെ തല ആര് ഭൂമിയിൽ വീഴ്ത്തുന്നുവോ അവന്റെ തല നൂറായി പൊട്ടുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല.' എന്നു പറഞ്ഞ് ജയദ്രഥനെ നാടുവാഴുവാൻ നിശ്ചയിച്ച് വൃദ്ധക്ഷത്രൻ തപസ്സിന്നായി കാടുകയറി. അങ്ങനെ ദുരാസദമായ ഘോരതപസ്സ് തേജസ്വിയായ അവൻ ചെയ്തുകൊണ്ടിരിക്കയാണ്. അവൻ സമന്തപഞ്ചകത്തിന്റെ പുറത്താണ് നില്ക്കുന്നത്. അതുകൊണ്ട് ജയദ്രഥന്റെ തല പോരിൽ അറുത്ത് അത്ഭുതകരമായ ഘോരദിവ്യാസ്ത്രംകൊണ്ട് കുണ്ഡലാഢ്യമായ ആ തല, ഹേ വായുപുത്രസഹോദരാ! നീ വൃദ്ധക്ഷത്രന്റെ മടിയിൽകൊണ്ടു വീഴ്ത്തുക അപ്രകാരമല്ലാതെ ഇവന്റെ തല നീ മന്നിൽ വീഴ്ത്തുകയാണെങ്കിൽ നിന്റെ തല നൂറു ഖണ്ഡമായി പൊട്ടിപ്പോകും. അതിൽ യാതൊരു സംശയവുമില്ല. ഇത് ഊഴി കാക്കുന്ന ആ രാജാവ് അറിയാത്തവിധം ചെയ്തുകൊള്ളണം. ദിവ്യാസ്ത്രശക്തികൊണ്ടു നീ അപ്രകാരം ചെയ്തുകൊള്ളുക! എടോ അർജ്ജുനാ! നിനക്കു ചെയ്യുവാൻ വയ്യാത്തതായി, അസാദ്ധ്യമായി ഒന്നും ഈ മൂന്നു ലോകത്തിലുമില്ല, വാസവപുത്രാ!'

സഞ്ജയൻ പറഞ്ഞു: "ഈ വാക്കുകേട്ടയുടനെ ചിറി ചുണ്ടുകൊണ്ടു നനച്ചുതുടച്ച് ഇന്ദ്രാശനിപോലെ ബലം ചെയ്യുന്നതും ദിവ്യമന്ത്രം ജപിച്ചതും വലിയ ഭാരം താങ്ങുന്നതും ഗന്ധമാല്യാർച്ചിതവുമായ ഒരു ശരം സൈന്ധവന്റെ വധത്തിന്നായി ശക്തിയെല്ലാമെടുത്ത് അർജ്ജുനൻ എയ്തു. ഗാണ്ഡീവം വിട്ട ആ ബാണം പരുന്തുപോലെ പറന്നുചെന്ന് വൃക്ഷാഗ്രത്തിൽനിന്ന് പക്ഷിയെ എന്നവിധം സൈന്ധവന്റെ തലയറുത്തു. അതു വീണ്ടും ബാണമെയ്തു മേല്പോട്ടു പൊക്കി ശത്രുക്കളുടെ സന്താപത്തിന്നും മിത്രങ്ങളുടെ സന്തോഷത്തിന്നുംവേണ്ടി അമ്പെയ്തു കോർത്ത് ഉയർത്തി. അപ്പോൾ അർജ്ജുനൻ ആ ശിരസ്സിനെ സമന്തപഞ്ചകത്തിന്റെ പുറത്തേക്കാക്കി. ആ സമയത്ത് വൃദ്ധക്ഷത്രരാജാവ് ഹേ രാജാവേ, നിന്റെ ആ ബന്ധു സന്ധ്യസേവിക്കയായിരുന്നു. ഉപാസിച്ചുകൊണ്ടിരിക്കുന്ന അവന്റെ മടിയിൽ കൃഷ്ണകേശത്തോടും കുണ്ഡലത്തോടുംകൂടിയ ശിരസ്സിനെ കൊണ്ടുവീഴ്ത്തി. അവന്റെ മടിയിൽ ചാരുകുണ്ഡലമായ ആ മുഖം, വൃദ്ധക്ഷത്രരാജാവ് അറിയാതെ, ചെന്നുവീണു! ജപിച്ചുകൊണ്ടിരിക്കുന്ന ശ്രീമാനായ ആ വൃദ്ധക്ഷത്രൻ പെട്ടെന്ന് എഴുന്നേറ്റ സമയത്ത് ആ തല താഴെ വീണു. ആ രാജാവിന്റെ പുത്രന്റെ തല നിലത്തു വീണയുടനെ ആ രാജാവിന്റെ തലയും നൂറു കഷണമായി ചിതറി. രാജാവേ! സർവ്വഭൂതങ്ങളും ഇതു കണ്ട് അത്ഭുതപ്പെട്ടുപോയി. കൃഷ്ണനേയും പാർത്ഥനേയും സകലരും പ്രശംസിച്ചു.

കിരീടി സിന്ധുരാജാവിനെ കൊന്നതിന്നുശേഷം വാസുദേവൻ ആ ഇരുട്ടിനെ പിൻവലിച്ചു. പിന്നീടു നിന്റെ മക്കളും കൂട്ടുകാരും അറിഞ്ഞു, ഇതു കൃഷ്ണൻ പ്രയോഗിച്ച മായയായിരുന്നുവെന്ന്. തേജസ്വിയായ പാർത്ഥൻ ഇപ്രകാരം അവനെ കൊന്നു. എട്ട് അക്ഷൗഹിണിയുടെ കഥ അവസാനിപ്പിച്ചിട്ടാണ് നിന്റെ ജാമാതാവിനെ ഫൽഗുനൻ കൊന്നത്. സിന്ധുരാജാവായ ജയദ്രഥൻ ചത്തുവീണതുകണ്ട് നിന്റെ മക്കളുടെ നേത്രങ്ങളിൽനിന്നു തപ്തബാഷ്പം ഒഴുകി.

ജയദ്രഥനെ പാർത്ഥൻ കൊന്നതിന്നുശേഷം മാധവനും പാർത്ഥനും ശംഖുവിളിച്ചു. ഭീമൻ പോരിൽ പാണ്ഡവനെ അറിയിക്കുന്നവിധം കനത്ത സിംഹനാദംകൊണ്ട് ഭൂമിയും ആകാശവും നിറച്ചു. ആ മഹാസ്വരം ധർമ്മപുത്രന്റെ ചെവിയിൽ ചെന്നലച്ചു. മഹാനായ പാർത്ഥൻ സൈന്ധവനെ കൊന്നുവെന്ന് അറിഞ്ഞു. വാദ്യഘോഷത്താൽ സ്വന്തം യോദ്ധാക്കളുടെ ഘോഷം വളർത്തി പോരിൽ ഭാരദ്വാജനോടു പൊരുതുവാൻ ചെന്നുകയറി. അർക്കൻ അസ്തമിക്കുന്ന സമയത്ത് ദ്രോണനും സോമകന്മാരും തമ്മിൽ ഉഗ്രമായ സംഘട്ടനം നടന്നു.

ഭാരദ്വാജനെ വധിക്കുന്നതിന്നുവേണ്ടി അവർ കിണഞ്ഞു പോരാടി. സൈന്ധവന്റെ വധത്തിന്നു ശേഷം അവർ കഠിനമായി പോരാടി.

ജയദ്രഥനെ വധിച്ച് ജയം നേടിയ പാണ്ഡവന്മാർ വിജയമത്തോടുകൂടി അങ്ങുമിങ്ങും ദ്രോണനുമായി പോരാടി. രഥിസത്തമന്മാരായ നിന്റെ യോധന്മാരുമായി അർജ്ജുനൻ പോരിൽ സിന്ധുരാജാവിനെ വധിച്ചതിന്നുശേഷവും പോരാടി. ദൈത്യന്മാരെ ഇന്ദ്രൻ എന്നപോലെ കിരീടി ശത്രുക്കളെയൊക്കെ പരാജയപ്പെടുത്തി ഇരുട്ടുനീക്കുന്ന സൂര്യനെപ്പോലെ പ്രതിജ്ഞ സഫലമാക്കി ആ വീരൻ വിരാജിക്കുകയുംചെയ്തു."

**147. കർണ്ണനും സാത്യകിയുംതമ്മിൽ യുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "സവ്യസാചി സിന്ധുരാജാവിനെ കൊന്നതിന്നുശേഷം എന്റെ ആൾക്കാർ എന്താണു ചെയ്തത്? അത് എന്നോടു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "പാർത്ഥൻ സിന്ധുരാജാവിനെ പോരിൽ കൊന്നതായിക്കണ്ടപ്പോൾ ശാരദ്വതനായ കൃപന്ന് വലിയ അമർഷം ഉണ്ടായി. കൃപൻ ഉടനെ പാണ്ഡവനിൽ വലുതായ ശരവർഷം ചൊരിഞ്ഞു. ദ്രൗണിയും തേരിൽക്കയറി പാണ്ഡവനോട് എതിർത്തു. രഥിപ്രവരന്മാരായ ഈ രണ്ടു തേരാളിമാരും രണ്ടുവശത്തുനിന്ന് ഒപ്പം ശരവർഷമാരംഭിച്ചു. രണ്ടുപേരിൽനിന്നും എത്തുന്ന ശരവർഷമേറ്റ ആ മഹാഭുജൻ വലിയ ദുഃഖത്തിൽപ്പെട്ടമാതിരിയായി. ഗുരുവിനേയും, ഗുരുപുത്രനേയും പോരിൽ വെല്ലുവാൻ മുതിർന്ന അവൻ അപ്പോൾ തന്റെ അസ്ത്രവിദ്യ ഒന്നു കാണിക്കുവാൻ തീർച്ചപ്പെടുത്തി. ദ്രൗണിയുടേയും, ശാരദ്വതന്റേയും അസ്ത്രങ്ങൾ, അസ്ത്രങ്ങൾകൊണ്ട് തടുത്ത് തന്റെ ശക്തി ഒതുക്കി അവരെ കൊല്ലുവാൻ നോക്കാതെ എയ്തു. വിജയൻ വിടുന്ന ആ ശരജാലങ്ങൾ ചെന്നുകൊണ്ട് വലിയ ശരപ്പെരുപ്പത്തിൽപ്പെട്ട് അവർ കുഴങ്ങി. അപ്പോൾ അർജ്ജുനന്റെ ശരപീഡയേറ്റ ശാരദ്വതൻ തേർത്തട്ടിൽ ഇരുന്നുപോയി; മോഹാലസ്യപ്പെടുകയും ചെയ്തു. അമ്പേറ്റ് വിഹ്വലനായി തന്റെ നാഥൻ ചത്തുപോയെന്നു വിചാരിച്ച് സാരഥി രഥം പിന്മാറ്റി. ശാരദ്വതനായ കൃപൻ പോരിൽ ഭഗ്നനായപ്പോൾ അർജ്ജുനന്റെ തേർവിട്ട് ദ്രൗണിയും പിന്മാറി. കൃപൻ അമ്പേറ്റ് ആർത്തനായതു കണ്ടപ്പോൾ ഫൽഗുനൻ വിഷാദകലുഷിതനായി തേരിൽനിന്ന് തന്നത്താൻ ആവലാതിപ്പെട്ടു. കണ്ണുനീർ ഒഴുകുന്ന മുഖത്തോടുകൂടി ഇപ്രകാരം വിലപിച്ചു:'ബുദ്ധിമാനായ ക്ഷത്താവ് കാലേകൂട്ടിത്തന്നെ വരുംവരായ്കകളൊക്കെ അറിഞ്ഞുകൊണ്ടാണ് ധൃതരാഷ്ട്രരാജാവിനോടു പറഞ്ഞത്. ദുര്യോധനൻ കുലം മുഴുവൻ മുടിക്കും. പാപി ജനിച്ച മാത്രയിൽത്തന്നെ അവനെ കൊന്നുകളയുവാൻ ഉപദേശിച്ചതാണ്. കുലഘാതിയായ അവൻ അല്ലാത്തപക്ഷം കുരുമുഖ്യന്മാർക്ക് ഭയങ്കരമായ ആപത്തുണ്ടാക്കും. സത്യവാദിയായ ആ മഹാൻ പറഞ്ഞ ഈ വാക്കുകൾ ഇപ്പോൾ സത്യമായി വന്നിരിക്കുന്നു. അവൻ കാരണമാണല്ലോ ഗുരുവര്യൻ ശരതല്പത്തിൽ കിടക്കുന്നത്. ഈ ക്ഷത്രിയന്മാരുടെ നടപടി നിന്ദ്യംതന്നെ. ബലപൗരുഷങ്ങൾ നിന്ദ്യംതന്നെ! അല്ലെങ്കിൽ എന്നെപ്പോലെയുള്ള ആരാണ് ആചാര്യനായ ബ്രാഹ്മണനെ ഇപ്രകാരം ആർത്തിപ്പെടുത്തുക! ഋഷിപുത്രനും, ദ്രോണാചാര്യന്റെ ഇഷ്ടസഖാവുമായ എന്റെ ഗുരു, എന്റെ അമ്പേറ്റ് ഇതാ തേർത്തട്ടിൽക്കിടക്കുന്നു. ആലോചിക്കാതെ ഞാൻ അമ്പെയ്ത് എന്റെ ഗുരുവിനെ വല്ലാതെ വേദനപ്പെടുത്തി. ക്ഷീണിച്ച് തേർത്തട്ടിൽ വീണുകിടക്കുന്ന ആ മഹാശയൻ എന്റെ പ്രാണനെ പീഡിപ്പിക്കുന്നു. ശരാർത്തനായ ഞാൻ , സുന്ദരനും, ബുദ്ധിമാനും, ധീരനുമായ അവനെ കഷ്ടപ്പെടുത്തി. ദേശധർമ്മങ്ങൾ ചിന്തിച്ച് വളരെ ശരങ്ങൾ ഞാൻ എയ്തതേറ്റ് ഇതാ വീണുകിടക്കുന്നു! പുത്രശോകത്തേക്കാൾ അധികമായ ശോകമാണ് ഈ പ്രവൃത്തിമൂലം എന്നിൽ ഉണ്ടാക്കുന്നത്. കൃഷ്ണാ, അങ്ങു കാണുന്നില്ലേ, കൃപന്റെ കിടപ്പ്? ഗുരുജനങ്ങളിൽനിന്ന് വിദ്യ പഠിച്ച നരർഷഭന്മാർ അവർക്ക് അഭീഷ്ടം നല്കി ദേവഭാവം പ്രാപിക്കുന്നതായി ഞാൻ അറിയുന്നു. എന്നാൽ ഗുരുക്കന്മാരോട് വിദ്യപഠിച്ച പുരുഷാധമന്മാർ അവരെ കൊല്ലുന്നു. എന്നിട്ട് നരകത്തിൽ പോകുന്നു. ഞാൻ ഈ ക്രിയ ചെയ്തത് നരകത്തിന്നു വേണ്ടിയാണ്, തീർച്ച! അല്ലെങ്കിൽ ആചാര്യനെ ശരം പ്രയോഗിച്ച് ഈ തേരിൽത്തന്നെ വീഴ്ത്തുമോ? മുമ്പ് എനിക്ക് അസ്ത്രം ഉപദേശിച്ചുകൊണ്ട് കൃപാചാര്യൻ പറഞ്ഞു:'ഗുരുവിന്റെ നേരെ ഒരിക്കലും ഇതു പ്രയോഗിക്കരുത്' എന്ന്. മഹാത്മാവായ ഗുരുവര്യൻ പറഞ്ഞ വിധം ആ വാക്ക് ഞാൻ അനുസരിച്ചില്ല. പോരിൽ അദ്ദേഹത്തിന്റെ നേരെ ശരവർഷം ചൊരിയുകയാണ് ചെയ്തത്! പിന്തിരിയാത്ത പൂജ്യനായ ഗൗതമനെ ഞാൻ നമസ്കരിക്കുന്നു. ഗുരുവിനെ പ്രഹരിച്ച എന്റെ നിലയേക്കാൾ നിന്ദ്യമായി എന്തുണ്ട് കൃഷ്ണാ!' ഇപ്രകാരം ഗൗതമനെപ്പറ്റി അർജ്ജുനൻ വിലപിക്കുന്ന സമയത്ത് സൈന്ധവന്റെ വധംകണ്ടു കോപിച്ച കർണ്ണൻ പാഞ്ഞടുത്തു. അർജ്ജുനന്റെ രഥംനോക്കി രാധേയൻ പാഞ്ഞടുത്ത സമയത്ത് പാഞ്ചാലരും സാത്യകിയും കർണ്ണന്റെ നേരെ പാഞ്ഞുകയറി. ഉടനെ പാർത്ഥൻ ചിരിച്ചുകൊണ്ട് കൃഷ്ണനോടു പറഞ്ഞു: 'ഇതാ രാധേയൻ സാത്യകിയുടെ തേരിന്നു നേർക്കെത്തുന്നു. ഭൂരിശ്രവസ്സിനെ സാത്യകി വധിച്ചത് കർണ്ണൻ പൊറുക്കുന്നില്ല. അവൻ വരുന്ന ദിക്കിലേക്ക് എന്റെ തേര് നടത്തൂ ജനാർദ്ദനാ! സൗമദത്തി പോയ വഴിക്ക് സാത്യകിയെ അയയ്ക്കുവാൻ അനുവദിക്കരുത്.' ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ, കാലോചിതമായ കാര്യം ചിന്തിച്ച് കേശവൻ പറഞ്ഞു:'കർണ്ണന്റെ നേർക്ക് ഇവൻ ഒരുത്തൻ ധാരാളം മതി. പിന്നെ ദ്രൗപദേയന്മാർ സഹായമുള്ളവനും കൂടിയായാൽ പിന്നെ കർണ്ണൻ ഇവനോട് എന്തുകാണിക്കാനാണ്! ഹേ, അർജ്ജുനാ! നീ ഇപ്പോൾ കർണ്ണനോട് അടുക്കുന്നതു നന്നല്ല! ഇന്ദ്രൻ അവന്നു നല്കിയ വേല് കൊള്ളിമീൻ പോലെ അവന്റെ കൈവശം മിന്നിക്കൊണ്ടിരിക്കുന്നുണ്ട്. അത് നിനക്കുവേണ്ടി അവൻവെച്ചു പൂജിച്ചുകൊണ്ടിരിക്കുകയാണ്. അതുകൊണ്ട് ഇപ്പോൾ അവൻ സാത്വതനുമായി ഒരു മറി നോക്കട്ടെ! കൂർത്തുമൂർത്ത ശരങ്ങൾ ഭവാൻ എയ്ത് അവനെ വീഴ്ത്തുന്നഘട്ടം, ഈ ദുരാത്മാവിന്റെ അന്ത്യകാലം, ഞാൻ അറിയുന്നുണ്ട് അർജ്ജുനാ! ഇപ്പോൾ സമയമായിട്ടില്ല!"

ധൃതരാഷ്ട്രൻ പറഞ്ഞു: "വീരനായ കർണ്ണനോട് വാർഷ്ണേയൻ ഏറ്റുമുട്ടിയല്ലൊ. ഭൂരിശ്രവസ്സിനെ കൊന്നപ്പോൾ, സിന്ധുരാജാവ് വീണ സമയത്ത്, തേരുപോയവനായ സാത്യകി ഏതു തേരിൽക്കയറിയാണു രക്ഷപ്പെട്ടത്? ചക്രംകാക്കുന്നവരായ പാഞ്ചാല്യന്മാർ എന്തുചെയ്തു? പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഒന്നും വിടാതെ എല്ലാം ഞാൻ പറയാം, ഭവാൻ നല്ലപോലെ ഉറച്ചിരുന്നു കേട്ടുകൊള്ളുക! ഇതൊക്കെ ഭവാന്റെ ദുശ്ചരിതം മാത്രമാണ്.

മുമ്പുതന്നെ മുകുന്ദന്ന് അറിയാമായിരുന്നു വീരനായ സാത്യകിയെ യൂപകേതനൻ വെല്ലുമെന്ന്. ഭൂതവും ഭാവിയും അറിയുന്നവനാണല്ലോ ജനാർദ്ദനൻ! അതുകൊണ്ട് അദ്ദേഹം തന്റെ സൂതനായ ദാരുകനെ വിളിച്ചുപറഞ്ഞ് ഏർപ്പാടുചെയ്തിരുന്നു, കാലത്ത് തന്റെ തേരു പൂട്ടണമെന്ന്. ദേവന്മാരും, ഗന്ധർവ്വന്മാരും, യക്ഷന്മാരും, രക്ഷോഗണവീരന്മാരും, പന്നഗവീരന്മാരും, മാനവന്മാരും ആരുംതന്നെ കൃഷ്ണന്മാരെ ജയിക്കുകയില്ല. ബ്രഹ്മവാദികളായ വാനവന്മാരും സിദ്ധന്മാരും അറിയും അവരുടെ പ്രഭാവം. ഇനി യുദ്ധത്തെപ്പറ്റി പറയാം. അത് കേട്ടുകൊള്ളുക! തേരു നഷ്ടപ്പെട്ട സാത്യകിയേയും എതിർത്തുവരുന്ന കർണ്ണനേയും കണ്ട് കാള അലറുന്നവിധത്തിൽ ഉച്ചത്തിൽ മാധവൻ ശംഖുവിളിച്ചു. ആ സന്ദേശം ഗ്രഹിച്ച ദാരുകൻ ആ ശംഖനാദം കേട്ടയുടനെ ഗരുഡധ്വജമുള്ള തേരു കൊണ്ടുവന്നു. ഉടനെ കൃഷ്ണന്റെ സമ്മതത്തോടുകൂടി സാത്യകി ആ രഥത്തിൽ കയറി. അനലാദിത്യപ്രഭയോടെ സാത്യകി ആ രഥത്തിൽ വിരാജിച്ചു. ശൈബ്യസുഗ്രീവമേഘപുഷ്പവലാഹകന്മാരായ ആ അശ്വങ്ങൾ, പൊൻകോപ്പണിഞ്ഞ ഉത്തമവാജികൾ വഹിക്കുന്നതും, വിമാനശ്രീ ചേരുന്നതും, കാമഗവുമായ ആ രഥത്തിൽക്കയറി. വളരെ ശരങ്ങൾകൊണ്ട് അവൻ രാധേയനോട് പാഞ്ഞേറ്റു. ചക്രം കാക്കുന്ന യുധാമന്യുവും, ഉത്തമൗജസ്സും ധനഞ്ജയന്റെ രഥംവിട്ട് കർണ്ണനോട് ഏറ്റുകയറി. രാധേയനും ശരവർഷം ചൊരിഞ്ഞ് ശൈനേയനോടു ചൊടിച്ച് എതിർത്തേറ്റു കയറി. ദൈവം, ഗാന്ധർവ്വം, ആസുരം, ഔരഗം, രാക്ഷസം, മാത്രമല്ല, മന്നിലും വിണ്ണിലും ഇപ്രകാരം ഒരു യുദ്ധം കേട്ടിട്ടുപോലുമില്ല. തേര്, ആന, ആൾ ഇവ ചേർന്ന പട മിണ്ടാതെ അവർ ചെയ്യുന്ന ക്രിയകൾ കണ്ടു സ്തംഭിച്ചു നിന്നുപോയി. അതിമാനുഷമായ യുദ്ധമാണ് അവിടെ എല്ലാവരും കണ്ടത്. അവർ തമ്മിൽ നടന്ന യുദ്ധം മാത്രമല്ല, ദാരുകന്റെ സാരഥ്യവും കാണേണ്ടതുതന്നെയായിരുന്നു. കേറ്റം, മാറ്റം, തിരിയൽ, വട്ടംചുറ്റൽ, തിരിക്കൽ

എന്നിവയാൽ ആ സൂതൻ തേരിലിരുന്നു കാണിച്ച വിദ്യകൾ കാശ്യപനെപ്പോലെ അത്ഭുതകരമായിരുന്നു. ആകാശത്തിൽ നില്ക്കുന്ന ദേവഗന്ധർവ്വദാനവന്മാർ കർണ്ണനും സാത്യകിയും തമ്മിൽ നടക്കുന്ന സമരം കാണുവാൻതന്നെ നിന്നു! മിത്രങ്ങൾക്കുവേണ്ടി തമ്മിൽ മത്സരിക്കുന്ന ആ കർണ്ണയുയുധാനന്മാർ അന്യോന്യം ശരവർഷംതൂകി. ശരവർഷത്താൽ ശിനിപുത്രനെ കർണ്ണൻ മർദ്ദിച്ചു. ഹേ, കൗരവ്യാ! കർണ്ണൻ ജലസന്ധപ്രധ്വംസത്തെ പൊറുക്കുകയുണ്ടായില്ല. ശോകത്തോടും കോപത്തോടുംകൂടി പാമ്പിനെപ്പോലെ ചീറ്റുന്ന കർണ്ണൻ ചൊടിച്ച് ശൈനേയനെ ദഹിക്കുമാറ് നോക്കി. ആ വീരന്മാർ പരസ്പരം പാഞ്ഞേറ്റ് എതിർത്തു. ക്രോധത്തോടുകൂടിയ അവനെ ചൊടിച്ചുകൊണ്ടുതന്നെ സാത്യകിയും എയ്തു. ആനയോട് ആന എന്നപോലെ അവർ പരസ്പരം ഇടഞ്ഞ് ശരവർഷം തുടർന്നു.

ആ നരവ്യാഘ്രന്മാർ തമ്മിൽ വ്യാഘ്രങ്ങളെപ്പോലെ ഏറ്റ് നിസ്തുലവിക്രമങ്ങളാൽ പരസ്പരം മുറിവേല്പിച്ചു. ശൈനേയൻ കർണ്ണനെ ഇരുമ്പുശരങ്ങളാൽ എയ്തു ദേഹത്തിലെങ്ങും മുറിവേല്പിക്കുകയും കത്തിയമ്പെയ്തു സൂതനേയും കൂരമ്പെയ്തു നാലു കുതിരകളേയും കൊന്നുവീഴ്ത്തുകയും ചെയ്തു. നൂറുശരങ്ങൾകൊണ്ടു കൊടിയും നൂറായി ഖണ്ഡിച്ചു. നിന്റെ മകൻ കാൺകെ കർണ്ണനെ വിരഥനാക്കി വിടുകയും ചെയ്തു. ഹേ പുരുഷർഷഭാ! നിന്റെ ആൾക്കാർ ഇതു കണ്ടതോടുകൂടി വിമനസ്സുകളായിത്തീർന്നു. കർണ്ണപുത്രനായ വൃഷസേനനും മദ്രരാജാവും ദ്രൗണിയും ചുറ്റും ശരങ്ങൾ ചൊരിഞ്ഞ് ശൈനേയനെ വളഞ്ഞു. പിന്നെ എല്ലാം ആകുലമാവുകയും ഒന്നും അറിയാത്തമട്ടാവുകയും ചെയ്തു. വീരനായ കർണ്ണനെ സാത്യകി വിരഥനാക്കിവിട്ടപ്പോൾ എല്ലാ സൈന്യത്തിലും ഹാ! ഹാ! എന്ന ആരവം പൊങ്ങി. രാജാവേ, സാത്വതൻ വിട്ട അമ്പേറ്റ് ഉഴന്ന കർണ്ണൻ നെടുവീർപ്പുവിട്ട് ദുര്യോധനന്റെ തേരിൽക്കയറി. ബാല്യംമുതൽ നിന്റെ പുത്രന്റെ സൗഹാർദ്ദം സ്വീകരിച്ചവനും രാജ്യം കൊടുക്കുന്നതിൽ ചെയ്ത ശപഥം നിർവ്വഹിക്കുവാൻ ആഗ്രഹിക്കുന്നവനുമായ കർണ്ണൻ വിരഥനായിക്കഴിഞ്ഞപ്പോൾ, സാത്യകി നിന്റെ മക്കളായ ദുശ്ശാസനൻ മുതലായവരെ എയ്തു. ഭീമനും അർജ്ജുനനും ചെയ്ത ശപഥം ചിന്തിച്ച് തേർകളഞ്ഞ് ഉഴലിപ്പിച്ച സമയത്തും കൊല്ലുവാൻ ശ്രമിച്ചില്ല. ഭീമൻ നിന്റെ മക്കളെക്കൊല്ലുവാൻ ശപഥം ചെയ്തിട്ടുണ്ടല്ലോ. പുനർദ്യൂതിൽ കർണ്ണനെക്കൊല്ലുവാൻ അർജ്ജുനനനും ശപഥംചെയ്തിട്ടുണ്ടല്ലോ. കർണ്ണൻ മുതലായ മഹാരഥന്മാർ സാത്യകിയെ കൊല്ലുവാൻ ശ്രമംചെയ്തു. എന്നാൽ ആ രഥോത്തമന്മാർ അവനെ കൊല്ലുവാൻ ശക്തരായില്ല. ദ്രൗണിയും കൃതവർമ്മാവും മറ്റു തേരാളിവീരന്മാരും കുറച്ചല്ല കിണഞ്ഞുനോക്കിയത്. അവന്റെ ഒറ്റ വില്ലുകൊണ്ട് അസംഖ്യം ക്ഷത്രിയർഷഭന്മാർ ഹതരായി. ധർമ്മപുത്രന്നു പ്രിയംചെയ്യുന്ന പരലോകജയാർത്ഥിയായ സാത്യകി അത്ഭുതവിക്രമിയായി പോരാടി. വീര്യത്തിൽ കൃഷ്ണസദൃശനും ശത്രുജിത്തുമായ സാത്യകി ചിരിച്ചുകൊണ്ട് നിന്റെ സൈന്യത്തെയൊക്കെ തോല്പിച്ചു. ലോകത്തിൽ കൃഷ്ണനുണ്ട് ഇത്തരം പ്രസിദ്ധി. രണ്ടാമത് അർജ്ജുനന്നുമുണ്ട്. പിന്നെ സാത്യകിക്കുമുണ്ട്. എന്നാൽ നാലാമതൊരാൾ അവർക്കു തുല്യരായിട്ടില്ല."

ധൃതരാഷ്ട്രർ പറഞ്ഞു: "അജയ്യമായ വാസുദേവരഥത്തിൽ കയറി സാത്യകി, കൃഷ്ണാഭനായ ശൈനേയൻ, കർണ്ണനെ വിരഥനാക്കിയശേഷം ആ മഹാബാഹു ദാരുകനോടുകൂടി പിന്നെ എന്തുചെയ്തു? അവൻ വേറെ തേരിൽക്കയറിയോ? അതു കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. അവൻ അസഹ്യനാണെന്നു ഞാൻ വിചാരിക്കുന്നു. സഞ്ജയാ, പറയൂ!"

സഞ്ജയൻ പറഞ്ഞു: "ദാരുകാനുജൻ പിന്നെ മഹാത്മാവായ സാത്യകിക്ക് വേറെ ഒരു തേർ വിധിപോല്ല ഇണക്കിക്കൊണ്ടുവന്നു. കൂബരത്തിൽ പൊന്നുകൊണ്ടും ഇരുമ്പുകൊണ്ടുമുള്ള പട്ടങ്ങൾ അണിഞ്ഞ്, സിംഹധ്വജമായ കൊടിയോടും നക്ഷത്രങ്ങൾ പതിച്ചുമുള്ള രഥം, വായുവേഗാശ്വങ്ങളെ പൂട്ടി മേഘഗംഭീരമായ തേര് അവൻ ഒരുക്കി. ആ രഥത്തിൽക്കയറി പിന്നെ ശൈനേയൻ നിന്റെ സേനയിൽ പാഞ്ഞേറ്റു. ദാരുകൻ കേശവന്റെ സമീപത്തും ചെന്നെത്തി. കർണ്ണനും ഉടനെ ശംഖിന്റേയും പാലിന്റേയും നിറമുള്ളതും വേഗംകൂടിയതും പൊന്നണിഞ്ഞതുമായ കുതിരകളെ പൂട്ടിയ രഥം പൊൻചങ്ങലധ്വജവും യന്ത്രക്കൊടിയും നല്ല സൂതനും നാനാശസ്ത്രസന്നാഹവുമായ രഥം എത്തിയപ്പോൾ അതിൽക്കയറി രിപുക്കളുടെനേരെ ചെന്നു. രാജാവേ, ഭവാൻ എന്നോടു ചോദിച്ചവിധം അതൊക്കെ ഞാൻ അറിയിച്ചു. ഇനിയും കേൾക്കണ്ടേ, ഭവാന്റെ ദുർന്നയംമൂലമുണ്ടായ മഹാനാശം? ഭീമൻ നിന്റെ മക്കളിൽ മുപ്പത്തിയൊന്നു പേരെ കൊന്നു. എന്നും ചിത്രമായി പൊരുതുന്ന ദുർമ്മുഖൻ മുതലായവരാണ് അവർ. സാത്യകിയും പാർത്ഥനും അസംഖ്യം ശൂരന്മാരെ കൊന്നൊടുക്കി. ഭീഷ്മൻ, പ്രാക്ജ്യോതിഷൻ മുതലായ വീരന്മാരെ കൊന്നൊടുക്കിയില്ലേ? ഈ നാശമൊക്കെ ഉണ്ടായതിന്ന് ഉത്തരവാദി ആരാണ്? അങ്ങയുടെ ദുർന്നയംകൊണ്ടാണ്! മറ്റാരേയും കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല."

**148. യുദ്ധഭൂമിദർശനം –** ധൃതരാഷ്ട്രൻ പറഞ്ഞു: "അപ്രകാരം അവർക്കും നമ്മൾക്കും ശൂരന്മാർ നഷ്ടപ്പെട്ട ആ സംഗരത്തിൽ ഭീമൻ എന്തൊക്കെ ചെയ്തു? അതും പറയൂ, സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "തേരു നഷ്ടപ്പെട്ട് ആപത്തിൽപ്പെട്ട ഭീമസേനൻ കർണ്ണന്റെ വാക്ശല്യത്താൽ പീഡിതനായി അമർഷത്തോടെ അർജ്ജുനനെക്കണ്ടു പറഞ്ഞു:'കർണ്ണൻ എന്നെ അപമാനകരമായ വാക്കുകളാൽ അധിക്ഷേപിച്ചതിന്നു കണക്കില്ല. അവൻ വീണ്ടും വീണ്ടും ഊശാന്താടിക്കാരാ! വിഡ്ഢി! പെരുവയറാ! അനസ്ത്രജ്ഞാ! ചെക്കാ! നീ പോരിന്നു വരേണ്ട! കുട്ടീ, നീ യുദ്ധത്തിന്നു പറ്റാത്ത ഭീരുവാണ്! എന്നൊക്കെ കർണ്ണൻ പറഞ്ഞതു നീ കേട്ടുനില്ക്കയല്ലേ? ഇപ്രകാരം എന്നെ അധിക്ഷേപിച്ചനിലയ്ക്ക് അവനെ കൊല്ലാതെ വിടാൻപാടില്ല. എന്നെപ്പോലെ നീയും ഇക്കാര്യം നിസ്സംശയമായും ചെയ്യേണ്ടതാണ്. ആ ശപഥം നീ നിർവ്വഹിക്കുക! നീ എന്റെ മൊഴി ഓർമ്മിക്കുക! ഹേ ധനഞ്ജയാ! സത്യംചെയ്തവണ്ണം നീ പ്രവർത്തിക്കുക!' ഭീമൻ ഇപ്രകാരം പറഞ്ഞപ്പോൾ അമിതവിക്രമനായ അർജ്ജുനൻ കർണ്ണന്റെനേരെ ചെന്ന് ഇപ്രകാരം പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "എടോ കർണ്ണാ! വൃഥാദൃഷ്ടേ, എന്തിന്നു നീ മേനിവാക്കുകൾ പറയുന്നു? എടോ അധർമ്മബുദ്ധേ, ഞാൻ പറയുന്ന മൊഴി കേൾക്കുക! ശൂരന്മാർക്ക് പോരിൽ ജയവും തോൽവിയും, ഇവ രണ്ടും ഒപ്പമാണ്. ഈ പറഞ്ഞതു രണ്ടും ഇന്ദ്രന്നുപോലും സ്ഥിരമല്ല. എടോ രാധേയാ, യുയുധാനൻ തേരു നഷ്ടപ്പെടുത്തി പോരിൽ നിന്നെ മശക്കി വിട്ടില്ലേ? ഞാൻ കൊല്ലേണ്ടവനാണെന്നു വിചാരിച്ച് അവൻ വെറുതെ വിട്ടതുകൊണ്ടല്ലേ ഇന്നു നീ ജീവിച്ചിരിക്കുന്നത്? യദൃച്ഛയാ നീ ഭീമനെ വിരഥനാക്കി. നീ ഭീമനോടു പറഞ്ഞത് വലിയ അധർമ്മമാണ്. സജ്ജനങ്ങൾക്കു ചേർന്നതല്ല. ശത്രുവിനെ ജയിച്ച സത്തുക്കൾ ഭള്ളും ദുരുക്തികളും പറയുകയില്ല. ശൂരന്മാരായ നരർഷഭന്മാർ അങ്ങനെയാണ്. വിവരമില്ലാത്ത പ്രാകൃതനായ നീ ഓരോന്നു പറയുന്നു! ആര്യവ്രതനിഷ്ഠനായി അവൻ പരാക്രമിച്ചു പൊരുതുമ്പോൾ ആ ഭീമനെ നോക്കി അപ്രിയം പറഞ്ഞത് യോഗ്യന്മാർക്കു ചേർന്നതല്ല. സൂതജനായ നിനക്കു ചേർന്നതാകാം. എല്ലാ യോധന്മാരും ഞാനും കൃഷ്ണനും കണ്ടുനില്ക്കെ, നീ നീചന്മാർക്കു ചേർന്ന ഭാഷ പ്രയോഗിച്ചു. ഞാനൊന്നു ചോദിക്കട്ടെ! എടോ കർണ്ണാ! ഭീമൻ നിന്നെ പലപ്രാവശ്യവും വിരഥനാക്കിയില്ലേ? ആ പാണ്ഡവൻ നിന്നോട് അപ്പോൾ അല്പമെങ്കിലും പരുഷം പറയുകയുണ്ടായോ? എന്നാൽ നേരെമറിച്ചു നീ ഭീമനോട് പലതരം രൂക്ഷവാക്കുകൾ പറഞ്ഞില്ലേ? നിങ്ങളെല്ലാവരുംകൂടി ഞാൻ കാണാതെ എന്റെ ഉണ്ണിയെ, അഭിമന്യുഉണ്ണിയെ കൊന്നു. അതുകൊണ്ട് എന്റെ ആ തള്ളലിന്റെ ഫലം ഇപ്പോൾ അനുഭവിച്ചുകൊള്ളുക! നീ എന്റെ നാശത്തിന്നുവേണ്ടിയാണ് ദുഷ്ടാ! അവന്റെ വില്ലു മുറിച്ചത്. അതുകൊണ്ട് നീ എനിക്കു വദ്ധ്യനാണ്. ഭൃത്യബലാർച്ചിതനായി

ഹേ മൂഢാ! നീ വേണ്ടതൊക്കെ ചെയ്തുകൊള്ളുക! നിനക്ക് വലിയ ഭയം വന്നടുത്തിരിക്കുന്നു! നിന്റെ മുമ്പിൽവെച്ച് നിന്റെ പുത്രനായ വൃഷസേനനെ ഞാൻ കൊല്ലുന്നതാണ്. മോഹബുദ്ധിയോടുകൂടി എന്നോടേല്ക്കുന്ന മറ്റു മന്നവന്മാരേയും ഞാൻ കൊല്ലും. സർവ്വത്തിനേയും ഞാൻ കൊല്ലും. എന്റെ ഈ കൈയിലിരിക്കുന്ന വില്ലാണെ സത്യമാണ് ഞാൻ പറയുന്നത്. എടോ മൂഢാ! അകൃതപ്രജ്ഞാ! പോരിൽ ഗർവ്വിയായ നിന്നേയും ഞാൻ കൊല്ലുന്നുണ്ട്. നിന്നെ ഞാൻ കൊന്നുവീഴ്ത്തിയതു കണ്ട് മന്ദബുദ്ധിയായ ദുര്യോധനൻ വിലപിക്കും!"

സഞ്ജയൻ പറഞ്ഞു: "അർജ്ജുനൻ കർണ്ണനെക്കൊല്ലുവാൻ ശപഥംചെയ്ത സമയത്ത് തേരാളികളിൽ വലിയ കോലാഹലമുണ്ടായി. ഭയങ്കരമായ ബഹളപ്പടനടക്കുമ്പോൾ, രശ്മി മങ്ങി സൂര്യൻ അസ്തപർവ്വതത്തിൽ അണഞ്ഞു.

പിന്നെ രാജാവേ, ഹൃഷീകേശൻ പോർക്കളത്തിൽ നില്ക്കുമ്പോൾ സത്യം സാധിച്ച അർജ്ജുനനെ തഴുകി ഇപ്രകാരം പറഞ്ഞു:'ഭാഗ്യം! വലിയ ഒരു സത്യമാണ് നീ സാധിച്ചത് അർജ്ജുനാ! ഭാഗ്യം! മകനോടൊപ്പം പാപിയായ വൃദ്ധക്ഷത്രൻ മരിച്ചു. ധാർത്തരാഷ്ട്രപ്പടയോടുചെന്നേറ്റാൽ ദേവസേനാനിയും കൂടി തളർന്നുപോകും. ജിഷ്ണോ, നീ അതിൽ ഒട്ടും സംശയിക്കേണ്ട. ഞാൻ ചിന്തിക്കുമ്പോൾ മൂന്നു ലോകത്തിലും നിന്നോടൊപ്പം ആരേയും കാണുന്നില്ല. നരവ്യാഘ്രാ! നീയല്ലാതെ ഈ സൈന്യത്തോടെതിർക്കുവാൻ കെല്പുള്ളവനായി ആരുണ്ട്! ധാർത്തരാഷ്ട്രന്റെ ആജ്ഞാകരന്മാരായി മഹാപ്രഭാവന്മാരും നിന്നോടു തുല്യന്മാരും നിന്നേക്കാൾ മെച്ചപ്പെട്ടവരുമായ വളരെ രാജാക്കന്മാർ ഒത്തുനില്ക്കുകയാണ്! നിന്റെ ബലവും വീര്യവും രുദ്രശക്രാന്തകസമാനമാണ്, ഇപ്രകാരം പരാക്രമം പോരിൽ ആർക്കു കാട്ടുവാൻ കഴിയുന്നു? ഹേ ശത്രുതാപനാ! നീ ഒറ്റയ്ക്ക് ചെയ്തമട്ടിൽ കാട്ടുവാനുള്ള കഴിവ് ഇന്നാർക്കുമില്ല! ഇപ്രകാരംതന്നെ കൂട്ടുകാരോടുകൂടിയ ദുഷ്ടനായ കർണ്ണന്റെ വധത്തിലും ശത്രുക്കളെ ജയിച്ച് വിരോധികളെ കൊന്ന് നീ വിജയിച്ച് വിരാജിക്കട്ടെ!' കൃഷ്ണൻ പറഞ്ഞതുകേട്ട് അർജ്ജുനൻ പറഞ്ഞു:'ഹേ! മാധവാ! ഭവാന്റെ കൃപകൊണ്ട് ദേവന്മാർക്കുപോലും ദുസ്തരമായ സത്യം ഞാൻ സാധിച്ചു. ഈ വിജയം ഒരു ആശ്ചര്യമെന്നല്ലാതെ എന്തു പറയട്ടെ? നീ നാഥനായിട്ടുള്ളവർക്ക് സാധിക്കാത്തതെന്തുണ്ട്? നിന്റെ പ്രസാദത്താൽ യുധിഷ്ഠിരൻ ഭൂമിയൊക്കെ നേടും. ഹേ വാർഷ്ണേയാ! ഈ ജയം നിന്റെ പ്രഭാവമല്ലാതെ മറ്റൊന്നുമല്ല, ആലോചിച്ചുനോക്കുമ്പോൾ! നീ വളർത്തേണ്ടവരായ പ്രേഷ്യരാണ് ഈ ഞങ്ങൾ മധുസൂദനാ!'

ഇപ്രകാരം അർജ്ജുനൻ പറഞ്ഞതുകേട്ട് ഭഗവാൻ പുഞ്ചിരിതൂകി ഹയങ്ങളെ തെളിച്ചാട്ടി. ആ ഭയങ്കരമായ യുദ്ധക്കളം ഒന്ന് പാർത്ഥന്ന് ഭഗവാൻ കാട്ടിക്കൊടുത്തു."

കൃഷ്ണൻ പറഞ്ഞു: "പോരിൽ ജയത്തെ മോഹിച്ച് വലിയ കീർത്തി കാംക്ഷിക്കുന്ന ശൂരന്മാരായ രാജാക്കന്മാർ നിന്റെ അമ്പേറ്റ് പാർത്തട്ടിൽ വീണുകിടക്കുന്നത് നോക്കൂ! വസ്ത്രഭൂഷണങ്ങൾ ചിന്നി തേര്, ആന, അശ്വങ്ങൾ ഇവയൊക്കെ തകർന്നു ചത്തുകിടക്കുന്നു! മർമ്മം കീറിപ്പിളർന്നും, ഏറ്റവും വൈക്ളബ്യത്തോടുകൂടിയുമിരിക്കുന്നു. ജീവനുള്ളവരും, ചത്തവരും, മഹത്തായ ശോഭയുള്ളവരുമായ രാജാക്കന്മാർ മരിച്ചാലും മരിക്കാത്തമട്ടിൽത്തന്നെ ശോഭിക്കുന്നതായിത്തോന്നുന്നു. അവരുടെ സ്വർണ്ണപുംഖശരങ്ങളും, വാഹനങ്ങളും, ആയുധങ്ങളും ചിന്നി ഭൂമിയിൽ നിറയെ ചിതറിക്കിടക്കുന്നതു നോക്കൂ! കുണ്ഡലങ്ങൾ ശോഭിക്കുന്ന ശിരസ്സുകളും, ചട്ടയും, മണിഹാരങ്ങളും, തലപ്പാവും, മകുടവും, ചൂഡാമണിയും, മാലയും, കണ്ഠസൂത്രവും, തോൾവളയും, പതക്കവും മറ്റു ഭൂഷകളും വളരെയേറെ ചിന്നിച്ചിതറി മിന്നുന്നത് നോക്കൂ, ഭാരതാ!

അനുകർഷം (അടിപ്പലക), ഉപാസംഗം (ആവനാഴി), കൊടിക്കൂറ, കൊടിത്തടി, ഉപസ്തരം, ഇരിക്കുവാനുള്ള തട്ട്, അച്ചുതണ്ട്, ബന്ധുരം, ചക്രം, അമ്പുകൾ എന്നിവ അനവധി തകർന്നുകിടക്കുന്നു! നുകം, കടിഞ്ഞാൺ, കലാപം, വില്ല്, അമ്പ്, വിരിപ്പ്, മേൽവിരിപ്പ്, തോട്ടി, പരിഘങ്ങൾ, ഭിണ്ഡിപാലങ്ങൾ, വേല്, ആവനാഴി, ശൂലം, വെണ്മഴു, കുന്തം, തോമരം, തോട്ടി, വടി, മുസൃണം, മുൾത്തടി, വാൾ, മഴു, ഉലക്ക, ഇരുമ്പുലക്ക, ഗദ, കുണപം, പൊന്നകെട്ടിച്ച ചമ്മട്ടി ഇവ അസംഖ്യം ഒടിഞ്ഞുചിതറി കിടക്കുന്നത് നോക്കൂ! മണികൾ, കുംഭികളുടെ കോപ്പുകൾ, പലതരം മാലകൾ, പലതരം ആഭരണങ്ങൾ, വിലയേറിയ വസ്ത്രങ്ങൾ ഇവയാൽ യുദ്ധക്കളം ഗ്രഹങ്ങളാൽ ആകാശമെന്നപോലെ ശോഭിക്കുന്നു! മണ്ണിന്നുവേണ്ടി മന്നിലുള്ള രാജാക്കന്മാർ പ്രാണൻകളഞ്ഞ് പോരാടി ഇഷ്ടപ്പെട്ട പെണ്ണിന്റെ മാറിടത്തെ പുൽകിക്കിടക്കുന്നതുപോലെ കമിഴ്ന്നടിച്ചു കിടക്കുന്നതു നോക്കൂ!

'മന്നിനെക്കാമിച്ചു പ്രാണൻകളയുന്ന
മന്നവന്മാരീപ്പടനിലത്തെ
പുൽകിക്കിടക്കുന്നിതിഷ്ടയാം പെണ്ണിന്റെ
പുഷ്ടമാം മാറിനെയെന്നപോലെ.'

ഐരാവതംപോലെയും, കുന്നുകൾപോലെയുമുള്ള കൊമ്പനാനകൾ ശസ്ത്രംകൊണ്ടു പിളർന്ന ഗുഹകളിൽനിന്ന് ചോരചാടി, മനയോല കലങ്ങിയ ചോല ചാടുന്ന ഗുഹയുള്ള അദ്രികൾപോലെ, അമ്പേറ്റു വീണുകിടക്കുന്നത് നീ നോക്കൂ! പൊന്നിൻകോപ്പണിഞ്ഞ് ചത്തു വീണുകിടക്കുന്ന ഹയങ്ങളെ നോക്കൂ! ഉടൽകൊണ്ട് ഭൂമിയെ പുൽകി മുടിയിൽ പൊടിപുരണ്ട്, നിന്റെ അസ്ത്രങ്ങളേറ്റ് ദേഹംപിളർന്ന യോദ്ധാക്കൾ കിടക്കുന്നതു കണ്ടുവോ? കൊടി, വെൺചാമരം, കുട, തേര്, ആന, കുതിര എന്നിവയും അശ്വങ്ങളുടെ കോപ്പുകളും, പലതരം പ്രകർഷണവിശേഷങ്ങളും, പലതരം മേൽവിരിപ്പുകളും, വിലയേറിയ രഥംമൂടുന്ന ശീലകളും, ചിന്നിക്കിടക്കുന്ന ഭൂമി പട്ടുവിരിച്ചപോലെ ശോഭിക്കുന്നതു നോക്കൂ! കോപ്പണിഞ്ഞ ആനകളിൽനിന്ന് വീണവർ, വജ്രഭിന്നങ്ങളായ അദ്രികളിൽനിന്നു വീണ സിംഹങ്ങൾപോലെ അശ്വങ്ങളോടു ചേർന്ന് കോർത്തും, വില്ലുകളോട് ഇടചേർന്നും, കാലാളുകളും കുതിരക്കാരും, ചോരയിൽ മുഴുകിയും കിടക്കുന്നത് നോക്കൂ!

വീണുകിടക്കുന്ന രഥം, കുതിര, ആന എന്നിവ ചോര, മജ്ജ, കൊഴുപ്പ് എന്നീ ചേറോടുകൂടി പിശാചുക്കളും, രാക്ഷസന്മാരും, ചെന്നായ്ക്കളും, നായ്ക്കളും സന്തോഷിച്ചു തിമർക്കുന്ന പോർക്കളം ഹേ നരശ്രേഷ്ഠാ, കണ്ടാലും!

ഈ കാഴ്ച ഭവാന്റെ വിക്രമത്തിന്ന് അനുരൂപമായതാണ്. പടക്കളത്തിലെ ഈ പ്രസിദ്ധിചേർന്ന കർമ്മം മഹാസുരപ്പടയെ എതിർത്തുകൊന്ന ശതമുഖനായ സുരരാജന്ന് ചേർന്ന കർമ്മമാണ്."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കിരീടിക്ക് പോർക്കളം കാട്ടിക്കൊടുത്ത ഹരി സസന്തോഷം സ്വജനങ്ങളോടു ചേർന്ന് പാഞ്ചജന്യം മുഴക്കി. പാർത്ഥനെ ആ പോർക്കളം കാട്ടിക്കൊടുത്ത് അരിവർഗ്ഗനാശനനായ ജനാർദ്ദനൻ പോന്ന്, ജയദ്രഥനെ കൊന്ന സന്തോഷവർത്തമാനം അജാതശത്രുവായ യുധിഷ്ഠിരനെ ഉണർത്തിച്ചു."

**149. യുധിഷ്ഠിരന്റെ ഹർഷം** – സഞ്ജയൻ പറഞ്ഞു: "പിന്ന ധർമ്മപുത്രരാജാവിനെ പാർത്ഥൻ ചെന്നു കണ്ടു വണങ്ങി. 'ഭാഗ്യത്താൽ ഭവാൻ ഹതാരിയായി വർദ്ധിക്കുന്നു! രാജാവേ, ഭാഗ്യത്താൽ ഭവാന്റെ അനുജൻ ചെയ്ത ശപഥം നിർവ്വഹിച്ചിരിക്കുന്നു!' ഇപ്രകാരം കൃഷ്ണൻ പറഞ്ഞയുടനെ പരപുരഞ്ജയനായ യുധിഷ്ഠിരൻ തേരിൽനിന്നു ചാടിയിറങ്ങി ആനന്ദാശ്രുവിൽ കുളിച്ചു കൃഷ്ണന്മാരെ തഴുകി. താമരപോലെയുള്ള ശുഭ്രമായ മുഖം തുടച്ചു കൃഷ്ണനോടും ജിഷ്ണുവോടും പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ഭാഗ്യത്താൽ ഞാൻ നിങ്ങളെ കാണുന്നു! പടയിൽ ഭാരം നിർവ്വഹിച്ച നിങ്ങളെ ഞാൻ ഭാഗ്യ

ത്താൽ കാണുന്നു! ഭാഗ്യത്താൽ പാപിയായ ആ പുരുഷാധമൻ, സൈന്ധവൻ ചത്തു! എന്റെ ഭാഗ്യം! കൃഷ്ണന്മാരേ, നിങ്ങൾ എനിക്കു വലിയ പ്രീതിയുണ്ടാക്കി! ഭാഗ്യത്താൽ ശത്രുക്കളുടെ കൂട്ടം വലിയ ദുഃഖക്കടലിൻ ആണ്ടുപോയി! ഹേ മധുസൂദനാ! വിശ്വനാഥനും വിശ്വഗുരുവുമായ നീ ഏവർക്കു നാഥനാണോ അവർക്ക് ഒരിക്കലും തെറ്റുപറ്റുകയില്ല. ഹേ ഗോവിന്ദാ, നിന്റെ പ്രസാദമുണ്ടെങ്കിൽ ഞങ്ങൾ രിപുക്കളെയെല്ലാം വെല്ലുന്നതാണ്! മുമ്പ് നിന്റെ പ്രസാദം കൊണ്ട് ഇന്ദ്രൻ എപ്രകാരം ദൈത്യരെ ജയിച്ചുവോ അപ്രകാരം ഞങ്ങൾ ശത്രുക്കളെയെല്ലാം ജയിക്കുന്നതാണ്! ഭൂലോകത്തെ ജയിക്കുകമാത്രമല്ല ത്രൈലോക്യംതന്നെ ഞങ്ങൾ ജയിക്കും. നീ പ്രസാദിക്കുന്നവർക്ക് എന്താണു സാധിക്കാത്തത്? അവർക്കു പാപം പറ്റുകയില്ല! പടയിൽ പരാജയവും പറ്റുകയില്ല! ദേവനാഥനായ ഇന്ദ്രന്നു നീ നാഥനാകയാൽ ഇന്ദ്രൻ പോർക്കളത്തിൽ ത്രൈലോക്യവിജയത്തെ നേടുകയുംചെയ്തു. നിന്റെ പ്രസാദത്താലാണല്ലോ ദേവകൾ അമരത്വം നേടി നിത്യലോകത്തിൽ വാഴുന്നതും! നിന്റെ പ്രസാദംകൊണ്ടു ലഭിച്ച ഉയർന്ന വീര്യത്താൽ അനവധി ദൈത്യന്മാരെക്കൊന്ന് ശക്രൻ ദേവേന്ദ്രനായിത്തീർന്നു. നിന്റെ പ്രസാദത്താൽ ചരാചരലോകം നിലയ്ക്കു ജപഹോമങ്ങൾചെയ്തു നില്ക്കുന്നു. മുമ്പ് ഒറ്റക്കടൽ മയമായി സർവ്വം കൂരിരുട്ടായിരുന്നു പ്രപഞ്ചം. നിന്റെ പ്രസാദത്താൽ അതു ജഗത്തായി ഭവിച്ചു. അവ്യയനായ പരമാത്മാവ് ഭവാനാണ്. ലോകമൊക്കെ ചമച്ചവൻ നീയാണ്. ഹൃഷീകേശനെ ശരിക്കും കാണുന്നവൻ മോഹത്തിൽ പെടുകയില്ല. പുരാണനും, പരമനും, നിത്യനും, ദേവനുമായ ദേവദേവനെ, സുരേശ്വരനെ, ആശ്രയിക്കുന്നവൻ ഒരിടത്തും മോഹിക്കുന്നതല്ല. അനാദ്യന്തനും, വിശ്വകർത്താവും അവ്യയനുമായ നിന്നെ ആരോ ഭജിക്കുന്നു. അല്ലയോ ഹൃഷീകേശാ! അവൻ ദുർഗ്ഗം കയറും. പരനും, പുരാണപുരുഷനും, പരങ്ങൾക്കും പരനും ഏറ്റവും പരനും പരമനുമായ ഭവാനിൽ നില്ക്കുന്നവർക്ക് ഏറ്റവും ശ്രേഷ്ഠമായ ഐശ്വര്യം ഉണ്ടാകും. നാലു വേദം പുകഴ്ന്നവനും വേദത്തിൽ ഗീതനായവനും, ഏവനോ ആ മഹാത്മാവ് എനിക്ക് ആശ്രയമാകുന്നു. ഞാൻ ഏറ്റവും മഹത്തായ ഭൂതിയെ ഏല്ക്കുന്നു! അല്ലയോ പരമേശാ, പരദൈവങ്ങളുടെ നാഥാ, തിര്യക്കുകളുടെ നാഥാ, നരേശ്വരാ! സർവ്വേശ്വരന്മാർക്കും ഈശ്വരാ! പുരുഷോത്തമാ! ഞാൻ അങ്ങയെ നമസ്കരിക്കുന്നു! നീ ഈശ്വരനും, ഈശ്വരന്മാർക്കു ഈശ്വരനുമാണ്. പ്രഭോ മാധവാ! വർദ്ധിച്ചാലും! സർവ്വലോകങ്ങളും ഉത്ഭവിക്കുന്നതും ലയിക്കുന്നതും നിന്നിലാണല്ലോ. സർവ്വാത്മാവേ, ദീർഘലോചനാ, ധനഞ്ജയാ! സഖാവായ ധനഞ്ജയാ ഹിതൈഷിയായ ധനഞ്ജയാ, ഗോപ്താവായ ഭവാനെ ആശ്രയിച്ചാൽ സുഖം വരുന്നതാണ്.' ഇപ്രകാരം കേശവവിജയന്മാരെപ്പറ്റി രാജാവു പറഞ്ഞപ്പോൾ ഭൂമി കാക്കുന്ന രാജാവിനോട് സസന്തോഷം കൃഷ്ണന്മാർ പറഞ്ഞു:'ഹേ രാജാവേ, ഭവാന്റെ കോപാഗ്നിയാലാണ് ദുഷ്ടരാജാവായ ജയദ്രഥൻ വെന്തത്. ഉയർന്നേല്ക്കുന്ന ധാർത്തരാഷ്ട്രപ്പടയും ചത്തു. ഇനിയുള്ളതും നശിക്കും ഭാരതാ! അല്ലയോ അരിസൂദനാ, നിന്റെ ക്രോധംകൊണ്ട് ഈ കുരുക്കളെല്ലാം ഹതരാകും. സുയോധനൻ ഭവാനെ, നോക്കിക്കൊല്ലുന്ന ഭവാനെ, കോപിപ്പിച്ചു. ആ ദുഷ്ടൻ പോരിൽ മിത്രബന്ധുക്കളോടുകൂടി മരിക്കും. നിന്റെ ക്രോധത്തിന്നു പാത്രമായ ഭീഷ്മപിതാമഹൻ, വാനവർക്കുപോലും കൊല്ലാൻ കഴിയാത്ത ഭീഷ്മൻ, ഇപ്പോൾ ശരതല്പത്തിൽ കിടക്കുന്നതു കാണുന്നില്ലേ? ഹേ അരിസൂദനാ, അവർ ക്കൊരിക്കലും വിജയം ഉണ്ടാവുകയില്ല. ദ്വേഷം ഭവാന് ആരിൽ ഉണ്ടാകുന്നുവോ അവന്റെ കഥകഴിഞ്ഞതു തന്നെ! അവൻ മൃത്യുവിന്റെ കൈയിൽ വീണതുതന്നെ! രാജ്യം, പ്രാണൻ, പ്രിയസുതന്മാർ, പലമാതിരി സൈന്യങ്ങൾ ഇവയൊക്കെ നീ കോപിച്ചുകഴിഞ്ഞാൽമതി അതൊക്കെ ക്ഷണത്തിൽ അവസാനിച്ചുകൊള്ളും. പുത്രമിത്രപശുക്കളോടുകൂടിയ കുരുക്കളുടെ കഥതീർന്ന തുതന്നെ! നിത്യവും രാജധർമ്മസ്ഥനായ ഭവാൻ കോപിച്ചപ്പോൾ തീർന്നു അവരുടെ കാര്യം!'

ഭീമനും സാത്യകിയും അമ്പേറ്റ് ദേഹം വല്ലാതെ മുറിപ്പെട്ട നിലയിൽച്ചെന്നു ജ്യേഷ്ഠനായ രാജാവിനെ കണ്ടു നമസ്കരിച്ചു. അവർ പാഞ്ചാല്യന്മാരോടു ചേർന്നു താഴെ നിന്നു നന്ദിച്ചു കൈകൂപ്പിയ ആ വീരന്മാരെക്കണ്ട കൗന്തേയൻ അവരെ വളരെയേറെ അഭിനന്ദിച്ചു. 'ദ്രോണനാകുന്ന ചീങ്കണ്ണിയും, ഹാർദ്ദിക്യനാകുന്ന കൊമ്പൻസ്രാവും, ചേർന്ന് ദുരാസദമായ പടക്കടൽ കടന്നുവന്ന നിങ്ങളെ ഞാൻ ഭാഗ്യത്താൽ കാണുന്നു! ഭാഗ്യത്താൽ നാം ഇന്നു ജയിക്കുന്നു! ജയവും കൊണ്ടു വന്ന നിങ്ങളെ ലോകസമക്ഷം ഞാൻ കാണുന്നു! ഭാഗ്യം തന്നെ! ഭാഗ്യത്താൽ ദ്രോണനേയും, രഥിയായ ഭോജനേയും, കർണ്ണനേയും ബാണങ്ങളാൽ തോല്പിച്ച നിങ്ങളെ, പുരുഷർഷഭനായ ശല്യനേയും പിൻതിരിപ്പിച്ച് പോർവിട്ടു കുശലത്തോടെ എത്തിയ നിങ്ങളെ, രഥിപ്രവരന്മാരായ നിങ്ങളെ, യുദ്ധവിദഗ്ദ്ധരായ നിങ്ങളെ, ഞാൻ ഭാഗ്യത്താൽ കാണുന്നു! എന്റെ ഗൗരവം കാക്കുന്നവരെ പടക്കടൽ കടന്നുകയറി സുരക്ഷിതരായി ഭാഗ്യത്താൽ ഞാൻ കാണുന്നു! സമരശ്ളാഘികളായ വീരന്മാരെ, പോരിൽനിന്നു പിന്മാറാത്ത ധീരന്മാരെ ഞാൻ കാണുന്നു! എന്റെ പ്രാണതുല്യന്മാരായ നിങ്ങളെ എന്റെ ഭാഗ്യത്താൽ ഞാൻ കാണുന്നു.' ഇപ്രകാരം യുധിഷ്ഠിരൻ ഭീമസാത്യകിമാരോടു പറഞ്ഞ് ആ പുരുഷവ്യാഘ്രന്മാരെ സന്തോഷക്കണ്ണുനീരോടെ പുൽകി. ഇതു കണ്ടു പാണ്ഡവപ്പട അത്യധികമായ ആനന്ദത്താൽ ഹർഷാരവമുണ്ടാക്കി. എല്ലാവരും പ്രഹൃഷ്ടരായി പോരിന്ന് ആശമൂത്ത് ഒരുങ്ങുകയുംചെയ്തു."

**150. ദുര്യോധനന്റെ അനുതാപം –** സഞ്ജയൻ പറഞ്ഞു: "സൈന്ധവൻ മരിച്ചതിന്നുശേഷം നിന്റെ പുത്രനായ സുയോധനൻ ശത്രുക്കളെ ജയിക്കുന്നതിലുള്ള ഉത്സാഹംകെട്ടു ദുഃഖിച്ച്, ബാഷ്പാകുലമായ നേത്രത്തോടെ, കണ്ണുനീരൊലിക്കുന്ന മുഖത്തോടെ, ചുണകെട്ട് വിഷപ്പല്ലു പോയ സർപ്പത്തെപ്പോലെ ഉഷ്ണിച്ചു ചീറ്റി എല്ലാവരുടേയും മുമ്പിൽ കുറ്റക്കാരനായി ദുഃഖിതനുമായി ഭവിച്ചു. യുദ്ധത്തിൽ ജിഷ്ണുവും, ഭീമസേനനും, ശിനിപുത്രനും തന്റെ സൈന്യമിട്ട് മഥിച്ചതു കണ്ടു വിളർത്ത്, മെലിഞ്ഞ്, ഇണ്ടൽപ്പെട്ട്, കണ്ണുനീരിൽക്കുളിച്ച് അവൻ വിചാരിച്ചു : പാർത്ഥനോട് തുല്യനായി ഒരു ഭടൻ ലോകത്തിലില്ല. ദ്രോണനും, കർണ്ണനും, പിന്നെ ദ്രൗണിയും, കൃപനും, പാർത്ഥനും കോപിച്ചാൽ നേരിട്ടുനില്ക്കുവാൻ കഴിയുന്നവരല്ല.'

എന്റെ മഹാരഥന്മാരെയെല്ലാം പോരിൽ ജയിച്ച് ഫൽഗുനൻ സൈന്ധവനെച്ചെന്ന് കൊന്നു. ആരും ആഹവത്തിൽ തടുക്കുകയുണ്ടായില്ല. എല്ലാംകൊണ്ടും പാണ്ഡവന്മാർ എന്റെ പെരുംപട മുടിച്ചു. രക്ഷിക്കുവാൻ ഒരാളുമില്ല. സാക്ഷാൽ ദേവേന്ദ്രൻ വിചാരിച്ചാലും സാദ്ധ്യമല്ല. ആരെ ആലംബമായിക്കണ്ട് പോരിന്ന് ഞാൻ ശ്രമിച്ചുവോ, ആ കർണ്ണൻ അടരിൽ തോറ്റു! ജയദ്രഥൻ ചത്തുപോവുകയുംചെയ്തു! യാതൊരുത്തന്റെ വീര്യം കൊണ്ട് ശമം യാചിച്ച കൃഷ്ണനെ പുല്ലുപോലെ ഞാൻ വിചാരിച്ചു. ആ കർണ്ണൻ പോരിൽ മടങ്ങി.' ഇപ്രകാരം ഉള്ളുഴന്ന് ദ്രോണനെ കാണുവാൻ, എല്ലാവരുടെ മുമ്പിലും കുറ്റക്കാരനായ നിന്റെ പുത്രൻ ചെന്നു. പിന്നെ കുരുക്കൾക്കു പറ്റിയ വൈശസങ്ങൾ പറഞ്ഞു വൈരികൾ ജയിച്ചതും, ധാർത്തരാഷ്ട്രന്മാർ താഴുന്നതും പറഞ്ഞ് വിലപിച്ചു!"

ദുര്യോധനൻ പറഞ്ഞു: "അല്ലയോ രാജാക്കന്മാരുടെ ആചാര്യാ! വളരെ ക്ളേശങ്ങൾ സഹിച്ച് പോരാടിയ ശൂരനായ ഭീഷ്മപിതാമഹനേയും വീഴ്ത്തി ആ അക്രമിയായ ശിഖണ്ഡിയും സന്തോഷിക്കുന്നു. അവൻ പാഞ്ചാലന്മാരോടുകൂടി പടത്തലയ്ക്കൽ നില്ക്കുകയാണ്. ഭവാന്റെ മറ്റൊരു ശിഷ്യനായ സവ്യസാചി ഏഴ് അക്ഷൗഹിണിസൈന്യത്തെ അവസാനിപ്പിച്ചു. സിന്ധുരാജാവിനേയും വധിച്ചു. നമ്മുടെ വിജയത്തിന്നുവേണ്ടി തുണച്ച സുഹൃജ്ജനങ്ങൾ കാലപുരിയിൽ ചെന്നെത്തി. അവരുടെ കടം എങ്ങനെ വീട്ടും? എനിക്കുവേണ്ടി ഭൂമി കാംക്ഷിച്ച ഭൂപന്മാർ ഭൂമിയിലെ സകല ഐശ്വര്യവുമുപേക്ഷിച്ച് ഭൂമിയിൽ കിടക്കുകയാണ്. ഞാൻ നിന്ദ്യനാണ്. മിത്രങ്ങൾക്ക്

ഇപ്രകാരം നാശംചെയ്തവനാണ്. അശ്വമേധസഹസ്രം ചെയ്താൽക്കൂടി എന്റെ പാപം ഒഴിയുകയില്ല. ലുബ്ധനായും പാപിയായും ധർമ്മത്തിന്നു ദോഷംചെയ്തവന്ന് പരിശ്രമം കൊണ്ട് ജയമുണ്ടാക്കുവാൻ വന്നവരും യമാലയത്തിലെത്തി. നട പടിതെറ്റി ഭ്രമിച്ച് സുഹൃത്ദ്രോഹം ചെയ്ത ദുഷ്ടനായ എനിക്ക് വിവരം നല്കുവാൻ ശ്രമിക്കാത്തതെന്താണ്? രാജാക്കന്മാരുടെ മദ്ധ്യത്തിൽ രുധിരരക്തനേത്രനായ പിതാമഹൻ എന്തുപറയും? വില്ലാളിയായ ജലസന്ധനെ ശൈനേയൻ കൊന്നു! നമുക്കു വേണ്ടി പ്രാണൻകളഞ്ഞവനാണ് അവൻ! കാംബോജനേയും അലംബുഷനേയും കൊന്നില്ലേ? വേറെ വളരെ ഇഷ്ടന്മാരേയും കൊന്നില്ലേ? ഞാൻ ഇനി എന്തിനു ജീവിച്ചിരിക്കുന്നു! എനിക്കു വേണ്ടി എതിർത്ത് പോരിൽനിന്നു പിൻതിരിക്കാതെ ആ ശൂരന്മാർ മൃതരായി. എനിക്കു ജയം ആഗ്രഹിച്ചുകൊണ്ട് അവർ ശക്തി പോലെ കിണഞ്ഞുനോക്കി. അവർക്ക് ഞാൻ ശക്തിപോലെ കടം വീട്ടി. ഉടനെ ഞാൻ യമുനാസലിലംകൊണ്ടു തപിപ്പിക്കുവാൻ പോവുകയാണ്. അല്ലയോ ശസ്ത്രധരോത്തമാ! ഞാൻ ഇതാ, ശപഥം ചെയ്യുന്നു! ഇഷ്ടാപൂർത്തമാണ്, വീര്യമാണ്, ദൈവങ്ങ ളാണ്, ഞാൻ ഇതാ, സത്യം ചെയ്യുന്നു! പോരിൽ ആ പാണ്ഡു പാഞ്ചാലന്മാരെയെല്ലാം ഹനിച്ച് ഞാൻ അടങ്ങുന്നതാണ്. അല്ലെ ങ്കിൽ അവർ പോയ വഴി ഞാനും എത്തും. എനിക്കുവേണ്ടിപ്പൊ രുതി അർജ്ജുനൻ വധിച്ച പുരുഷർഷഭന്മാർ എവിടെപ്പോയോ അവിടേക്ക് ഞാനും എത്തും! ഉപസ്കരിക്കാത്ത തുണക്കാർ എന്നെ തുണയ്ക്കുന്നില്ല. പാർത്ഥന്മാരെ ശ്രേയസ്വികളായി കാണുന്നു. മഹാഭുജാ! നമ്മെ ശ്രേയസ്വികളായി ആരും കാണു ന്നില്ല. പോർ കളത്തിൽ ആ സത്യസന്ധൻ വളരെപ്പേരെ കൊന്നൊടുക്കിയത് ഭവാൻ കണ്ടില്ലേ? അങ്ങയാണെങ്കിൽ ഉപേ ക്ഷവിചാരിക്കുകയുംചെയ്യുന്നു. ശിഷ്യത്വംകൊണ്ടാണ് ഭവാൻ പാർത്ഥനിൽ ഉപേക്ഷവിചാരിച്ചത്. അതുകൊണ്ടാണല്ലോ എന്റെ ജയത്തിനു കാംക്ഷിച്ചവരൊക്കെ ചത്തൊടുങ്ങിയത്. കർണ്ണൻ മാത്രമേ എനിക്കു ജയം ഇച്ഛിക്കുന്നതായി ഞാൻ കാണുന്നുള ളു. മിത്രത്തെ ശരി യായവിധം അറിയാത്ത ഒരുത്തനെ മിത്രമാ ക്കുന്ന വിഡ്ഢിക്ക് നാശംസംഭവിക്കാതിരിക്കയില്ല. എന്റെ മിത്ര ങ്ങളൊക്കെ അതുമാതിരിയുളളവരാണ്. അങ്ങനെയാക്കി ത്തീർക്കുകയുംചെയ്തു. മോഹിച്ചവനും, ലുബ്ധനും, പാപിയും, കുടിലനുമായ ധനകാംക്ഷിയാണു ഞാൻ. ജയദ്രഥരാജാവ് ചത്തു! ശൂരസേനഭീഷ്മമഹന്മാരും ചത്തു. ശിബിമാരും ചത്തു. വസാതികളും ചത്തു. വീര്യവാനായ സൗമദത്തിയും ചത്തു! എനിക്കുവേണ്ടി പൊരുതിയ അവരെയൊക്കെ അർജ്ജുനൻ കൊന്നു. ആ പുരുഷർഷഭന്മാർ എവിടെപ്പോയോ അവിടേക്ക് ഞാനും പോവുകയാണ്. ആ നരർഷഭന്മാർ കൂടാതെയുളള ജീവിതം എനിക്കാവശ്യമില്ല. വേണ്ട, എനിക്കു ജീവിതം! ഒരു നിമിഷം ഞാൻ ജീവിക്കയില്ല. 'പാണ്ഡുപുത്രന്റെ ആചാര്യാ' ,ഭവാൻ ഇതിന്ന് എന്നെ അനുവദിക്കണം."

**151. ദ്രോണന്റെ മറുപടി –** ധൃതരാഷ്ട്രൻ പറഞ്ഞു: "സവ്യ സാചി പോരിൽ സിന്ധുരാജാവിനേയും ഭൂരിശ്രവസ്സിനേയും ഹനിച്ചപ്പോൾ നിങ്ങളുടെ മനസ്സ് എന്തുമട്ടിലായി? കുരുക്കളുടെ നടുവിൽവെച്ച് ദുര്യോധനൻ അപ്രകാരം പറഞ്ഞപ്പോൾ ആ ഗുരു വര്യൻ എന്താണു മറുപടി പറഞ്ഞത്? അതു പറയൂ, സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "അല്ലയോ ഭാരതാ! നിന്റെ ഭടന്മാർക്ക് വളരെ നിലക്കേടുണ്ടായി; സിന്ധുരാജാവിനേയും ഭൂരിശ്രവസ്സി നേയും കൊന്നതു കണ്ടപ്പോൾ എല്ലാവരും അമ്പരന്നുപോയി. ഇതെല്ലാം നിന്റെ ദുർമ്മന്ത്രിതത്തിന്റെ ഫലമാണെന്ന് അവർ തീരുമാനിക്കുകയും ചെയ്തു. ആ ദുർമ്മന്ത്രിതത്തിന്റെ കാരണ ത്താലാണല്ലോ വളരെയധികം നരർഷഭന്മാർ ചത്തത്. നിന്റെ പുത്രന്റെ വാക്കുകൾ കേട്ടപ്പോൾ ദ്രോണൻ ബുദ്ധിമടുത്ത് മുഹൂർത്തസമയമോർത്തിരുന്നു. വലുതായ ദുഃഖത്തോടെ ഇപ്ര കാരം പറഞ്ഞു."

ദ്രോണൻ പറഞ്ഞു: "അല്ലയോ ദുര്യോധനാ! നീ എന്താണ് എന്നിൽ ഇപ്രകാരം വാക്ശരം പ്രയോഗിക്കുന്നത്? അർജ്ജുനൻ അജയ്യനാണെന്ന് ഞാൻ അന്നുതന്നെ പറഞ്ഞിട്ടുളളതല്ലേ! നീ ചിന്തിച്ചുനോക്കൂ! ഇതുകൊണ്ടുതന്നെ അറിഞ്ഞുകൂടെ! അർജ്ജു നൻ പാലിക്കുന്ന ശിഖണ്ഡിയല്ലേ ഭീഷ്മനെ വീഴ്ത്തിയത്? അതുകൊണ്ടുതന്നെ പാർത്ഥന്റെ യോഗ്യത നിനക്കറിയാമല്ലോ. പോരിൽ ദേവന്മാരാലും അസുരന്മാരാലും അവധ്യനായി വിരാ ജിക്കുന്ന ഭീഷ്മൻ ഹതനായിക്കണ്ടപ്പോൾ അന്നു ഞാൻ തീർച്ചപ്പെടുത്തിയതാണ്, ഇനി ഭാരതപ്പടയില്ല എന്ന്. മൂന്നു ലോകത്തിലുംവെച്ച് ശൂരനായി ഇന്ന് ആരെയാണോ സർവ്വരും കാണുന്നത്, ആ ശൂരനും വീണുപോയതു കണ്ടപ്പോൾ പിന്നെ ബാക്കിയൊന്നും നോക്കേണ്ടതില്ലല്ലോ? എന്തിനു നോക്കുന്നു!

പണ്ട് ശകുനി കൗരവസഭയിൽവെച്ചു പിടിച്ചവ അക്ഷങ്ങ ളല്ല ശത്രുക്കളുടെ ക്രൂരമായ ശരങ്ങളാണ്! മനസ്സിലായോ? അന്നു നേടിയെടുത്ത ബാണങ്ങളില്ലേ, അവ ഇപ്പോൾ നമ്മെ കൊല്ലുക യാണ്. പാർത്ഥൻ വിടുന്ന ആ ബാണങ്ങൾ എന്നെ കൊല്ലുക യാണ്. അന്നു വിദുരൻ പറഞ്ഞതൊന്നും നീ കേട്ടില്ലല്ലോ? വിദു രൻ മുറവിളികൂട്ടി. ധീരനും മഹാശയനുമായ വിദുരൻ ക്ഷേമത്തി ന്നുവേണ്ടി പറഞ്ഞതൊന്നും നീ കേട്ടതുമില്ല. അതുകൊണ്ടാണ് ഈ ഘോരമായ മഹാവൈശസം വന്നുഭവിച്ചത്. അല്ലയോ ദുര്യോധനാ! ഭവാൻ ആ വാക്കു നിരസിക്കുകകാരണം വന്നു ചേർന്ന ആപത്താണിതെല്ലാം. ആപ്തന്മാരായ സുഹൃത്തുക്കൾ പത്ഥ്യമായത് പറഞ്ഞപ്പോൾ അവഗണിച്ചുതളളി. അങ്ങനെ താന്തോന്നിയായ മൂഢൻ വേഗത്തിൽ ദുഃഖിക്കുവാൻ ഇടവരും.

ഈ നാം കാൺകെ പാർഷതിയെ സഭയിലേക്കു നീ വരു ത്തി. അതിന്ന് അനർഹയായ ആ സതിയെ, കുലീനയെ, സർവ്വ ധർമ്മാനുവൃത്തയെ, നീ സഭയിൽക്കയറ്റി! ആ പാപത്തിന്ന് അല്ലയോ ഗാന്ധാരേ, ഈ മഹാഫലം നിനക്കു വന്നതാണ്. അ ല്ലെങ്കിൽ ഇതു കൊണ്ടായില്ല. പരലോകത്തിൽ ഇതിലും വലി യ ശിക്ഷ നീ ഏല്ക്കുവാൻപോകുന്നു! നീ പാണ്ഡവരെ വൈഷ മൃത്താൽ തോല്പിച്ചുവിട്ടു. പരുപരുത്ത തോലുടുപ്പിച്ചു നീ അവരെ കാട്ടിലേക്ക് ഓടിച്ചു മക്കളെപ്പോലെയുളള അവരെ, ആ ധർമ്മനിത്യന്മാരെ, കുബ്രാഹ്മണനായ ഞാനല്ലാതെ മറ്റാരു ദ്രോഹിക്കും? പാണ്ഡവന്മാർക്കുളള ഈ ഘോരമായ കോപം ശകുനിയോടുകൂടി ധൃതരാഷ്ട്രന്റെ മതത്തോടുകൂടി കുരുസം സത്തിൽവെച്ചു വരുത്തിവെച്ചു. ദുശ്ശാസനൻ കൂട്ടിയതും, കർണ്ണൻ വളർത്തിയതും വിദുരന്റെ വാക്കു കേൾക്കാതെ, അവ വീണ്ടും നീ ശീലിക്കുകയുംചെയ്തു. കിണഞ്ഞ് അർജ്ജുനനെ എതിർ ത്തു വളഞ്ഞവരൊക്കെ തോറ്റമ്പി. നിങ്ങളുടെ ഇടയിൽ ഉറച്ചുനിന്നിരുന്ന സൈന്ധവൻ എങ്ങനെ ചത്തു? നീയും കർണ്ണനും, ഗൗതമനും, ശല്യനും, അശ്വത്ഥാമാവും ഒക്കെ ജീവി ച്ചിരിക്കെ സൈന്ധവൻ എങ്ങനെ ചത്തു? പോരിൽ തിഗ്മതേജ സ്സെടുക്കുന്ന എല്ലാ നൃപന്മാരാലും രക്ഷിക്കപ്പെട്ടുനില്ക്കുമ്പോൾ നിങ്ങളുടെ ഇടയിൽ നിർത്തിയ സൈന്ധവൻ എങ്ങനെ ചത്തു? വിശേഷിച്ച് എന്നിലും പിന്നെ ഹേ ദുര്യോധനാ! നിന്നിലും പാർത്ഥനിൽ നിന്നുളള രക്ഷവിചാരിച്ചവനാണ് ആ രാജാവ്. ആ മന്നവൻ പാർത്ഥനിൽനിന്ന് രക്ഷപ്പെടാഞ്ഞതോർക്കുമ്പോൾ ആത്മാവിൽ ജീവിതത്തിന്നു യാതൊരിടത്തും ഒരു സ്ഥാനവും ഞാൻ കാണുന്നില്ല. ഞാൻ എന്നെ ധൃഷ്ടദ്യുമ്നനാകുന്ന ചളി ക്കുണ്ടിൽ മുങ്ങിയതായിക്കാണുന്നു. ശിഖണ്ഡിയോടൊത്ത് ആ പാഞ്ചാലന്മാരെ കൊല്ലുവാൻ കഴിഞ്ഞില്ലല്ലോ! അതുകൊണ്ട് തപിച്ചുകൊണ്ടിരിക്കുന്ന എന്നെ വീണ്ടും വാക്ശല്യംകൊണ്ട് അറുക്കുകയാണോ? സിന്ധുരാജാവിന്റെ രക്ഷയ്ക്കു ഞാൻ ആളായില്ല എന്നുവെച്ച് എന്നെ കുത്തുകയാണോ? അക്ലിഷ്ട കാരിയും സത്യസന്ധനുമായ ഭീഷ്മന്റെ പൊൻകൊടി പോരിൽ ക്കാണാത്ത ഞാൻ എന്തു ജയത്തിന്നാണ് ആഗ്രഹിക്കുന്നത്? മഹാരഥന്മാരുടെ നടുവിൽവെച്ചല്ലേ സിന്ധുരാജാവിനെ കൊന്നത്? ഭൂരിശ്രവസ്സിനെ കൊന്നതും അപ്രകാരംതന്നെയല്ലേ? പിന്നെ നീ എന്താണു വിചാരിക്കുന്നത്? ദുർദ്ധർഷനായ കൃപൻതന്നെ ജീവിച്ചിരിക്കുന്നില്ലേ? സൈന്ധവന്റെ വഴിക്ക് അവനും പോയില്ലല്ലോ. അതോർത്ത് ഞാൻ അവനെ

പൂജിക്കുന്നു! നിന്റെ അനുജനായ ദുശ്ശാസനൻ കാൺകെത്തന്നെ ദുഷ്കരക്രിയചെയ്ത ഭീഷ്മൻ വീണതു കണ്ടപ്പോൾ അന്നു ഞാൻ തീർച്ചയാക്കി, ഇന്ദ്രാദിദേവന്മാർക്കുപോലും അവദ്ധ്യനായ ഭീഷ്മൻ വീണതു കണ്ടപ്പോൾ ഞാൻ തീർച്ചയാക്കി, ഇനി ഭവാന് ഭൂമി ഇല്ലെന്നുതന്നെ! നോക്കൂ! ഇതാ പാണ്ഡവപാഞ്ചാലപ്പടകൾ ഒന്നിച്ച് എന്റെ നേരെ വന്നുകയറുന്നു! ആ പാഞ്ചാലന്മാരെ മുടിക്കാതെ ഞാൻ ചട്ടയൂരുകയില്ല. പോരിൽ ഭവാന് എന്നാൽ കഴിയുന്ന ഹിതം ഞാൻ ചെയ്യുന്നതാണ്. പോരിൽ എന്റെ പുത്രനായ അശ്വത്ഥാമാവോട് പറയൂ, പോരിൽ ജീവൻ കാത്ത് സോമകന്മാരെ വിടരുതെന്ന്. അച്ഛൻ കല്പിച്ചയച്ച വാക്കു നീ രക്ഷിക്കണം. ആനൃശംസ്യം, ദമം, സത്യം, ആർജ്ജവം എന്നിവയിൽ സ്ഥിരനായിരിക്കണമെന്നും അവനോടു പറയുക! ധർമ്മാർത്ഥകാമകുശലൻ ധർമ്മാർത്ഥങ്ങൾ കെടുത്താതെ ധർമ്മപ്രധാനമായ കാര്യങ്ങൾ ചെയ്യണമെന്നു വീണ്ടും പറയൂ! വിപ്രന്മാരെ ദക്ഷിണനല്കി പൂജിക്കുക! ഒരിക്കലും അവർക്ക് അപ്രിയം ചെയ്യരുത്. അവർ അഗ്നിജ്വാല പോലെയുള്ളവരാണ്.

ഇതാ പടക്കൂട്ടത്തിൽ, ഹേ, അരിസൂദനാ! നിന്റെ വാക്ശല്യം കൊണ്ടു വേദനിക്കുന്ന ഞാൻ ഇതാ കയറുന്നു! എടോ ദുര്യോധനാ, നീയും ശക്തനാണെങ്കിൽ സൈന്യത്തെ നിറുത്തുക! ക്രുദ്ധന്മാരായ കുരുസൃഞ്ജയന്മാർ രാത്രിയിലും പടവെട്ടുന്നവരാണ്," എന്നു പറഞ്ഞ് അർക്കൻ നക്ഷത്രശോഭയെ എന്നപോലെ ക്ഷത്രിയതേജസ്സിനെ പോക്കുന്ന ദ്രോണൻ പാണ്ഡുസൃഞ്ജയന്മാരിൽ കുതിച്ചുകയറി.

**152. വീണ്ടും യുദ്ധാരംഭം –** സഞ്ജയൻ പറഞ്ഞു: "പിന്നെ ദ്രോണൻ പറഞ്ഞുവിട്ടതനുസരിച്ച് ദുര്യോധനരാജാവ് അമർഷത്തോടുകൂടി സമരത്തിന്ന് ഒരുങ്ങി. കർണ്ണനെ വിളിച്ച് ഇപ്രകാരം പറഞ്ഞു:'നോക്കൂ കർണ്ണാ! കൃഷ്ണൻ സഹായിക്കുന്ന കപികേതനനായ അർജ്ജുനൻ ദേവന്മാർക്കുപോലും പിളർക്കുവാൻ സാധിക്കാത്തതായ ദ്രോണവ്യൂഹം പിളർന്നതു കണ്ടില്ലേ? ഭവാനും മഹാത്മാവായ ദ്രോണനും പൊരുതിയിട്ടും യോധമുഖ്യന്മാരുടെ കണ്ണിന്നുമുമ്പിൽവെച്ച് സിന്ധുരാജനെ വധിച്ചു! നോക്കൂ രാധേയാ, പോരിൽ പ്രധാനികളായ രാജാക്കന്മാരെ ഒരേയൊരു പാർത്ഥൻ സിംഹം മൃഗങ്ങളെ എന്നമാതിരി കൊന്നുവീഴ്ത്തിയില്ലേ? ഞാനും മഹാത്മാവായ ദ്രോണനും പൊരുതിയിട്ടും എന്തു ഫലമുണ്ടായി? എന്റെ സൈന്യത്തിൽ ഇനി ആരാണുള്ളത്? അല്പംപേർ മാത്രമേ ബാക്കിയുള്ളൂ. ശക്രനന്ദനൻ ഒട്ടുമുക്കാലും സംഹരിച്ചുകളഞ്ഞു. ദ്രോണൻ പൊരുതിനില്ക്കുന്ന സമയത്ത് പോരിൽ എങ്ങനെ ഫൽഗുനൻ, ജയദ്രഥനെ വധിച്ചു സത്യംപാലിച്ചു? എടോ വീരാ, ദ്രോണന്റെ മനസ്സ് അനുവദിക്കാതെ എങ്ങനെ പാണ്ഡവൻ ദുർഭിദമായ വ്യൂഹം പിളർന്നു? അദ്ദേഹം കിണഞ്ഞു പൊരുതിയിരുന്നുവെങ്കിൽ അർജ്ജുനന്ന് അതു സാധിക്കുമോ? മഹാത്മാവായ ദ്രോണാചാര്യന്ന് അർജ്ജുനൻ ഏറ്റവും ഇഷ്ടനാണ്. അതുകൊണ്ടു യുദ്ധംചെയ്യാതെ അവന്നു വഴികൊടുക്കുകയല്ലേ ചെയ്തത്. ആദ്യം ദ്രോണൻ സൈന്ധവന്ന് അഭയംകൊടുത്തു. പിന്നെ കിരീടിക്കു വഴികൊടുക്കുകയും ചെയ്തു. എന്റെ ഗുണക്ഷയം നോക്കൂ! മുമ്പേതന്നെ ജയദ്രഥന്ന് വീട്ടിലേക്കു പോകുവാൻ സമ്മതം കൊടുത്തിരുന്നെങ്കിൽ സിന്ധുരാജന്നുവേണ്ടിയുള്ള യുദ്ധത്തിൽ ഇത്രയധികം സൈന്യങ്ങൾ നശിക്കയില്ലായിരുന്നു. ജീവൻ കൊതിച്ച് വീട്ടിലേക്കു പോകുവൻ പുറപ്പെട്ട സിന്ധുരാജനെ ദ്രോണന്റെ വാക്കു വിശ്വസിച്ച് കൊള്ളരുതാത്തവനായ ഞാൻ പറഞ്ഞുനിർത്തി. ദ്രോണൻ അഭയം നല്കി. എന്നിട്ടെന്തുണ്ടായി? ഇന്ന് എന്റെ ചിത്രസേനൻ തുടങ്ങിയ സോദരന്മാർ ഭീമനോടു ഏറ്റുമുട്ടി ദുഷ്ടരായ നമ്മൾ കാൺകെത്തന്നെ മൃതരായി."

കർണ്ണൻ പറഞ്ഞു: "ദുര്യോധനാ! ആചാര്യനെ ഗർഹിക്കരുത്. ആ മാന്യൻ ശക്തിപോലെ പരിശ്രമിക്കുന്നുണ്ട്. യഥാബലം യഥോത്സാഹം ജീവൻകളഞ്ഞും പരിശ്രമിക്കുന്നുണ്ട്. അദ്ദേഹത്തെ ശ്വേതാശ്വൻ കടന്നുപോന്നുവെങ്കിലും അതിൽ ആചാര്യനിൽ അല്പവും കുറ്റമില്ല. സുകൃതിയും, ദക്ഷനും, ശൂരനും, യുവാവും, അസ്ത്രജ്ഞനും, ലഘുവിക്രമനും, ദിവ്യാസ്ത്രമുള്ളവനും, കീശധ്വജമുള്ള തേരിൽക്കയറിയവനും, കൃഷ്ണസാരഥിയും, മുറിയാത്ത ചട്ടയിട്ടവനും, കേടറ്റ ദിവ്യമായ ഗാണ്ഡീവം വില്ലെടുത്ത വീര്യവാനും കൂരമ്പു വർഷിക്കുന്നവനും, കൈയൂക്കിന്റെ തള്ളല്ലുള്ളവനുമായ പാർത്ഥൻ ദ്രോണനെ പിന്നിട്ടു എന്നതിൽ അതിശയമില്ല. അത് അയാൾക്കു ചേർന്നതാണ്. ആചാര്യനാണെങ്കിൽ വൃദ്ധനും ശീഘ്രയാനത്തിൽ അക്ഷമനും, കൈയയച്ച് കിണയുവാൻ ശക്തികെട്ടവനും ആണല്ലോ രാജാവേ! അതുകൊണ്ട് കൃഷ്ണസാരഥി ദ്രോണനെ അതിക്രമിച്ചു കയറിക്കടന്നു! ഈ കാരണംകൊണ്ടു ഞാൻ ദ്രോണനിൽ കുറ്റംകാണുന്നില്ല. അസ്ത്രജ്ഞനായ ദ്രോണൻ പാണ്ഡുപുത്രന്മാരെ പോരിൽ ജയിക്കയില്ല. ഇദ്ദേഹത്തെ കടന്നുകയറി ശ്വേതവാഹനൻ പോന്നതു നാം കണ്ടതല്ലേ?

ദൈവത്തിന്റെ കല്പന മറിച്ചാക്കിത്തീർക്കുവാൻ ആർക്കു കഴിയും? നമ്മളും വേണ്ടമാതിരി എതിർത്തില്ലേ, സുയോധനാ! പോരിൽ സൈന്ധവനെ കൊന്നതു ദൈവഹിതമാണ്! നിന്നോടൊപ്പം പോർക്കളത്തിൻ നല്ലപോലെ യത്നിച്ചില്ലേ! എന്നിട്ടും ദൈവം അവനെ കൊന്നു. നമ്മുടെ പൗരുഷത്തെ കീഴടക്കി. ചതിയാലും, വിക്രമത്താലും എത്രതന്നെ വേലചെയ്താലും ദൈവത്താൽ തടയപ്പെട്ട പുരുഷൻ എന്തു ചെയ്തിട്ടും എന്താണു ഫലം? ദൈവം അവന്റെ സകല തന്ത്രവും വീഴ്ത്തിക്കളയും.

'നിത്യോത്സാഹമെഴും മർത്ത്യൻ
ചെയ്തീടേണ്ടുന്നതൊക്കയും
ശങ്കിച്ചീടാതെ ചെയ്യേണം
ഫലം ദൈവത്തിൽ നില്പതാം.'

ചതികൊണ്ടും, വിഷപ്രയോഗംകൊണ്ടും പാർത്ഥന്മാർ വഞ്ചിതരായി ഭാരതാ! അരക്കില്ലത്തിലിട്ടു ചുട്ടു! ചൂതിൽ തോല്പിച്ചുവിട്ടു! രാജനീതിയെ ബലമായി പിടിച്ച് കാട്ടിൽ കയറ്റിവിട്ടു. നാം വളരെ യത്നിച്ച് എന്തൊക്കെ ചെയ്തുവോ അതൊക്കെ ദൈവം തടുത്തു ദൈവം നിരർത്ഥമാണെന്നു വിചാരിച്ച് യത്നിച്ചു നീ പൊരുതി. അവരും പൊരുതി. അങ്ങനെ രണ്ടു കൂട്ടരും യത്നിക്കെ മാർഗ്ഗം ദൈവം കാണുന്നു ബുദ്ധിപൂർവ്വം ഒരു നല്ല കർമ്മവും അവർ ചെയ്തിട്ടില്ല. ബുദ്ധിപൂർവ്വമല്ലാത്ത, കെട്ടതായ ഒരു കർമ്മവും നീ ചെയ്തിട്ടുമില്ല. എല്ലാ സുകൃതങ്ങൾക്കും എല്ലാ ദുഷ്കൃതങ്ങൾക്കും ദൈവം മാത്രമാണ് പ്രമാണം. ഉറങ്ങുന്നവനിലും ദൈവം കർമ്മത്തോടുകൂടി ഉണർച്ചയിൽത്തന്നെ ഇരിക്കുന്നു. അങ്ങയ്ക്ക് കൂടുതൽ പടകളും കൂടുതൽ യോദ്ധാക്കളുമുണ്ടായിരുന്നു. പാണ്ഡവന്മാരിൽ അത്രയ്ക്കുണ്ടായിരുന്നില്ല. ആ നിലയിലാണല്ലോ യുദ്ധമാരംഭിച്ചത്. വളരെയധികം ഭടന്മാരോടുകൂടിയ നിങ്ങളെ അല്പം ഭടന്മാരോടുകൂടിയ അവർ തകർത്തുവിട്ടു! പൗരുഷത്തെ കെടുത്തുന്ന അത് ദൈവപ്രയോഗമാണ്."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം അവർ പലമാതിരി പറയുന്ന സമയത്ത് രാജാവേ, പോരിൽ പാണ്ഡവപ്പട വന്നതായിക്കണ്ടു. തേരും, ആനയും, കുതിരയും കലർന്ന് പിന്നീട് യുദ്ധമുണ്ടായി. നിന്റെ കൂട്ടരും ശത്രുക്കളും തമ്മിലുണ്ടായ പോരാട്ടത്തിന്നു ഹേതു രാജാവേ, നിന്റെ ദുർന്നയംതന്നെയാണ്. മറ്റാരേയും കുറ്റപ്പെടുത്തിയിട്ടു കാര്യമില്ല."

## ഘടോൽക്കചവധപർവ്വം

**153. രാത്രിയുദ്ധം – ദുര്യോധനപരാഭവം –** സഞ്ജയൻ പറഞ്ഞു: "രാജാവേ, ആനപ്പടയുള്ള ഭവാന്റെ സൈന്യം പാണ്ഡവപ്പടയിൽക്കയറി പൊരുതി ചുറ്റും ഏറ്റു. പാഞ്ചാലരും കൗരവരും തമ്മിൽ പൊരുതി. യമലോകമാകുന്ന പരലോകത്തിലെത്തുവാൻ അവർ ദീക്ഷയെടുത്തവരാണല്ലോ. ശൂരന്മാരായ അവർ ശൂരന്മാരോടേറ്റ് വേൽ, തോമരം മുതലായവ പ്രയോഗിച്ചു. അവർ പോരിൽ കാലപുരിയിലേക്കു കയറ്റിക്കൊണ്ടിരുന്നു. ക്രൂരമായ വിധത്തിൽ ചോര ചാടുമാറ് രഥികളും രഥീന്ദ്രന്മാരും

തമ്മിൽ ഇടഞ്ഞു. പരസ്പരം കൊന്നൊടുക്കിക്കൊണ്ട് യുദ്ധം നടന്നു. കൊമ്പുകൊണ്ടു കുത്തി മദയാനകൾ അർദ്ദിപ്പിച്ചു. കത്തി, വേൽ, വെണ്മഴു എന്നിവയാൽ കുതിരക്കാർ കുതിരക്കാരെ പിളർന്നുവീഴ്ത്തി. മഹാബാഹോ, അസംഖ്യം ശസ്ത്രപാണികളായ പത്തികൾ എപ്പോഴും സന്നദ്ധരായി ആർത്തെതിർത്തു. ഗോത്രങ്ങളും, പേരുകളും കുലങ്ങളും പറയുന്നതു കേട്ട് പരസ്പരമറിഞ്ഞ് കുരുപാഞ്ചാലന്മാർ പരസ്പരം പോരാടി. യോദ്ധാക്കൾ പോരിൽ അന്യോന്യം അമ്പ്, വെണ്മഴു എന്നിവ പരലോകയാത്രയ്ക്കുവേണ്ടി വിട്ടു. പേടിവിട്ട് അവർ പോർക്കളത്തിൽ സഞ്ചരിച്ചു. അവർ തൂകുന്ന ശരനിരയാൽ ദിക്കുകൾ ശരിക്കു തെളിയാത്തമട്ടായി. അർക്കൻ അസ്തമിച്ചു.

അപ്രകാരം ആ പാണ്ഡവന്മാർ പൊരുതുമ്പോൾ മഹാരാജാവേ, ദുര്യോധനൻ പെരുംപടയിൽ ചെന്നുകയറി. സൈന്ധവവധത്തിൽ സങ്കടപ്പെട്ടുകൊണ്ടിരിക്കുന്ന അവൻ ചാവാൻ തന്നെ കരുതിക്കൂട്ടി ശത്രുപ്പടയിൽ ചെന്നുകയറി. തേരൊലി മുഴക്കി ഭൂമിയിട്ടു കുലുക്കി നിന്റെ പുത്രൻ പാണ്ഡവപ്പടയിൽ ചെന്നു കയറി. അവരും അവനും തമ്മിലുള്ള ആ സംഘട്ടനം ഉഗ്രമായി. സൈന്യങ്ങൾ മിക്കവാറും മുടിയുവാൻ തുടങ്ങി.

രശ്മികൊണ്ടു തപിപ്പിക്കുന്ന മദ്ധ്യാഹ്നസൂര്യനെപ്പോലെ ശരരശ്മി തൂകിക്കൊണ്ടിരിക്കുന്ന നിന്റെ പുത്രനെ ഞാൻ കണ്ടു. ആ ഭ്രാതാവിനെ പോരിൽ നോക്കുവാൻപോലും പാണ്ഡവന്മാർ ശക്തരായില്ല. ശത്രുവിജയം ആഘോഷിക്കാതെ ഓടുവാൻ ഉത്സാഹിച്ചു ആ മഹാത്മാവ് കൊന്നുകൊണ്ടിരിക്കെ പാഞ്ചാലന്മാർ ഉഴന്നു. വില്ലാളിയായ നിന്റെ പുത്രൻ സ്വർണ്ണപുംഖശരങ്ങൾ വിട്ട് അവരെ ഉലച്ചു. പാണ്ഡവപ്പടയാളികൾ കൂരമ്പേറ്റ് ആർത്തന്മാരായി. പാണ്ഡവന്മാർ പോരിൽ ഇത്തരം കഠോരകർമ്മം ചെയ്തിട്ടില്ല. അത്രകടുത്ത യുദ്ധമാണ് നിന്റെ പുത്രൻ ചെയ്തത്. പോരിൽ നിന്റെ പുത്രൻ പാണ്ഡവബലത്തെ മഥിച്ചുകളഞ്ഞു. കൊമ്പനിറങ്ങി കലക്കിയ താമരപ്പൊയ്കപോലെയായി പാണ്ഡവസൈന്യം. പത്തുശരങ്ങൾ ഭീമനിലും മുമ്മൂന്നു ശരങ്ങൾ മാദ്രീകുമാരന്മാരിലും എയ്തു. വിരാടദ്രുപദന്മാരിൽ ആറു ശരങ്ങളും ശിഖണ്ഡിയിൽ നൂറു ശരങ്ങളും എയ്തു. ധൃഷ്ടദ്യുമ്നനിൽ എഴുപതും, ഏഴു ശരങ്ങൾ ധർമ്മപുത്രനിലും വിട്ടു. ചേദികേകയന്മാരിൽ അസംഖ്യം കൂരമ്പുകൾ വിട്ടു. സാത്വതനിൽ അഞ്ചു ശരങ്ങൾ വിട്ടു. മുമ്മൂന്നു ശരങ്ങൾ ദ്രൗപദേയന്മാരിലും വിട്ടു. എട്ടു ശരങ്ങൾ ഘടോൽക്കചനിലും എയ്തു സിംഹം പോലെ ഗർജ്ജിച്ചു. പോരിൽ ആന, കുതിര, കാലാളുകൾ എന്നിവ അസംഖ്യം കാലൻ പ്രജകളെയെന്നവിധം കൂരമ്പെയ്തു നുറുക്കിക്കളഞ്ഞു. ശത്രുക്കളെ കൊല്ലുന്ന അവന്റെ പൊന്നണിഞ്ഞ വില്ല് ജ്യേഷ്ഠനായ പാണ്ഡവൻ ഭല്ലം കൊണ്ട മൂന്നു കഷണമാക്കുകയും ആഴത്തിൽ അവനെ പത്തു കൂരമ്പുകൾ എയ്യുകയും ചെയ്തു. അവയെല്ലാം ചട്ടകീറി മെയ്പിളർന്ന് ഊഴിയിലാണ്ടു. അപ്പോൾ തുണയ്ക്കെത്തിയ യോദ്ധാക്കൾ ധർമ്മപുത്രനെ ചുഴന്നു. വാനവന്മാർ വൃത്രവധത്തിന്നായി ശക്രനെ ചുഴന്ന മാതിരിയായി ധർമ്മപുത്രൻ. പിന്നെ നിന്റെ പുത്രനിൽ യുധിഷ്ഠിരരാജാവ് പോരിൽ പരമദുർദ്ധർഷനായി ശരമെയ്തു. അതു നല്ലമാതിരി ചെന്നുകൊണ്ട അവൻ തേർത്തട്ടിലിരുന്നുപോയി. ഉടനെ പാഞ്ചാലന്മാരുടെ മദ്ധ്യത്തിൽ വലിയ ഘോഷമുണ്ടായി. രാജാവ് അന്തരിച്ചുപോയെന്നുള്ള ഘോഷം പൊങ്ങി. എന്നാൽ ഉഗ്രമായ ബാണശബ്ദം കേൾക്കുന്നുണ്ടായിരുന്നു.

അപ്പോഴേക്കും അവിടെ പെട്ടെന്ന് ദ്രോണൻ യുദ്ധത്തിൽ കാണപ്പെട്ടു. ദുര്യോധനൻ ഹർഷത്തോടെ വില്ലെടുത്ത് നിൽക്കു! നിൽക്കൂ! എന്നു രാജാവിനോടു പറഞ്ഞ് എതിർത്തു. ഉടനെ രാജരക്ഷികളായ പാഞ്ചലന്മാർ എതിർത്തേറ്റു. ദ്രോണൻ കുരുമുഖ്യന്റെ രക്ഷയ്ക്കായി അവരോട് കൊടുങ്കാറ്റേറ്റ മേഘക്കൂട്ടത്തെ പ്പോക്കുന്ന കതിരവനെപ്പോലെ ശരവർഷം തുടർന്നു.

പിന്നെ രാജാവേ, യുദ്ധം ഭയങ്കരമായി വളർന്നു. പൊരുതുവാൻ എതിർത്തേറ്റ നിന്റെ കൂട്ടരും ശത്രുക്കളും തമ്മിൽ അതിഭയങ്കരമായി പോരാടി.''

**154. രാത്രിയുദ്ധം – ദ്രോണന്റെ പോരാട്ടം –** ധൃതരാഷ്ട്രൻ പറഞ്ഞു: ''ശാസ്ത്രം തെറ്റിക്കുന്ന എന്റെ പുത്രനായ ദുര്യോധനനോടു പറഞ്ഞതിന്നുശേഷം ബലവാനായ ആചാര്യൻ പാണ്ഡവപ്പടയിൽ ചൊടിച്ചു കയറിയില്ലയോ? തേരിൽക്കയറി പടയിൽക്കടന്ന് കയറിനില്ക്കുന്ന ശൂരനായ ദ്രോണനെ പാണ്ഡവന്മാർ എങ്ങനെ നിറുത്തി? പോരിൽ ആചാര്യന്റെ വലംചക്രം രക്ഷിച്ചത് ആരൊക്കെയാണ്? ശത്രുക്കളോടെതിർക്കുമ്പോൾ ഇടംചക്രം രക്ഷിച്ചത് ആരൊക്കെയാണ്? ആ വീരന്റെ പിന്നിൽ ആരൊക്കെ നിന്നു? ആ വീരന്റെ മുമ്പിൽ എതിർത്തു നിന്ന ശത്രുക്കൾ ആരൊക്കെയാണ്? തീർച്ചയായും അവർക്ക് ഹേമന്തഋതുവിൽ എന്നപോലെ, കാലമാകാതെതന്നെ തണുത്തുവിറയ്ക്കുന്നമട്ടിൽ കുളിരുണ്ടായിട്ടുണ്ടാകും. തീർച്ചയാണ്! മഞ്ഞുകൊണ്ട പശുക്കളെപ്പോലെ നിശ്ചയമായും അവർ വിറച്ചിരിക്കും. പാഞ്ചാലരിൽ ധീരതയോടുകൂടി ആ വില്ലാളി കടന്നപ്പോൾ രഥമാർഗ്ഗങ്ങളിൽ തുള്ളിക്കൊണ്ടുനില്ക്കുന്ന ആ സർവ്വശസ്ത്രധരോത്തമൻ, തേരാളിമുഖ്യൻ പാഞ്ചാലസൈന്യങ്ങളെയൊക്കെ മുടിക്കുന്നവൻ, ക്രുദ്ധൻ, തീപോലെ ജ്വലിക്കുന്നവൻ ഈ നിലയിലൊക്കെ വിരാജിക്കുന്ന ആ മഹാത്മാവ് എങ്ങനെ മൃത്യുവിൽപ്പെട്ടു?''

സഞ്ജയൻ പറഞ്ഞു: ''സന്ധ്യാസമയത്ത് സൈന്ധവനെ വധിച്ചതിന്നുശേഷം ധർമ്മപുത്രനെ ചെന്ന് പാർത്ഥനും സാത്യകിയും കണ്ടു. അതിന്നുശേഷം അവർ രണ്ടുപേരും ദ്രോണനോടുചെന്നേറ്റു. പിന്നെ, വേഗത്തിൽ ധർമ്മരാജാവും, പാണ്ഡവനായ ഭീമസേനനും വെവ്വേറെ വലിയ പടയുമായി ദ്രോണനോടുചെന്നേറ്റു. അപ്രകാരംതന്നെ ധീമാനായ നകുലനും, ദുർജ്ജയനായ സഹദേവനും, പടയോടുകൂടി പാർഷതനും, കേകയന്മാരും, വിരാടനും ദ്രോണനോടേറ്റു. പടയോടുകൂടി മത്സ്യന്മാരും, സാൽവരും അപ്രകാരംതന്നെ പാഞ്ചാലന്മാർ ചുറ്റും കാക്കുന്ന ദ്രുപദരാജാവും ദ്രോണനോടേറ്റു. മഹാധനുർദ്ധരന്മാരായ ദ്രൗപദേയന്മാരും, ഘടോൽക്കചനിശാചരനും പടയോടുകൂടി മഹാദ്യുതിയായ ദ്രോണനോടുചെന്നേറ്റു. പാഞ്ചാലഭടന്മാരോടുകൂടി ആറായിരം പ്രഭദ്രകന്മാരും ശിഖണ്ഡിയെ മുന്നിൽ നിർത്തി ദ്രോണനോടു ചെന്നേറ്റു. മറ്റു നരവ്യാഘ്രന്മാരും പാണ്ഡവമഹാരഥന്മാരുമൊന്നിച്ച് ദ്രോണനോടുചെന്നേറ്റു.

ആ ശൂരന്മാർ പോരിന്നായി ചെന്നപ്പോൾ ഭീരുക്കൾക്ക് ഭയം നല്കുന്ന ഘോരമായ രാത്രിയും വന്നെത്തി. യോധന്മാർക്കു കാലപുരിയെ പുഷ്ടിപ്പെടുത്തുന്ന ആ രാവ് ഘോരമായി ത്തീർന്നു. ഗജം, അശ്വം, മാനുഷർ, എന്നിവരുടെയെല്ലാം പ്രാണൻ അപഹരിക്കുന്ന ആ രാത്രി ഭയങ്കരമായി. ആ ഭീകരമായ രാത്രിയിൽ കുറുനരികളും കുറുക്കന്മാരും ഓരിയിട്ട് ആർത്തുവിളിച്ചു. വായിൽ അഗ്നിപാളുന്ന തീറ്റിയോടുകൂടി മഹാഭയം സൂചിപ്പിച്ചു. മഹാഭയത്തെ സൂചിപ്പിച്ച് ഉലൂകങ്ങൾ മൂളി. വിശേഷിച്ചും ഈ ദുശ്ശകുനം കുരുകുലപ്പടയിൽ വളരെ ഭീഷണമായി. പിന്നെ, സൈന്യത്തിൽ അത്യുച്ചമായ ഒച്ചപുറപ്പെട്ടു. വലിയ ഭേരീരവമുണ്ടായി. മൃദംഗധ്വനിയുമുണ്ടായി. ഗജങ്ങളുടെ ഗർജ്ജിതവും തുരഗങ്ങളുടെ ഹ്രേഷിതവും ആ ധ്വനിയോട് ഇടചേർന്നു മുഴങ്ങി. കുളമ്പടിശബ്ദത്തോടുകൂടിച്ചേർന്ന് ആകെ ഇരമ്പി. ആ സമയത്ത് സന്ധ്യയ്ക്ക് അതിഭയങ്കരമായ യുദ്ധമുണ്ടായി. ദ്രോണനും സൃഞ്ജയന്മാരുംതമ്മിൽ പോരാട്ടം വളരെ ഭയങ്കരമായി. ലോകം മൂടിയ ഇരുട്ടുകൊണ്ടൊന്നും അറിയാത്ത മട്ടായി. പൊടിയും ചിന്നി എല്ലാദിക്കിലും ഉയർന്നു. ആന, ആൾ, അശ്വം ഇവയുടെ രക്തംവീണ് ഭൂമിയിൽ പരന്നു. കശ്മലപ്പെട്ട ഞങ്ങൾക്ക് മന്നിലെ പൊടി കാണാത്തമട്ടായി. രാത്രി കുന്നിന്റെ മുകളിൽ തീപ്പിടിച്ചു കത്തുന്നു. ഇല്ലിപ്പട്ടിലിന്റെ മാതിരിയിൽ ശസ്ത്രങ്ങൾ വീഴുന്ന സമയത്ത് കടുത്ത ചടചടാരവമുണ്ടായി. ഭേരിയുടേയും മദ്ദളത്തിന്റേയും നാദം, വീണയുടേയും പടഹത്തിന്റേയും ധ്വനി, ശീർക്കാരം, ഹ്രേഷം ഇവകൊണ്ട് എല്ലായിടവും ശബ്ദാകുലമായിത്തീർന്നു. ഇരുട്ടുകൊണ്ടു തന്റെയും ശത്രുവിന്റെയും കൂട്ടരെ തിരിച്ചറിയാതായി. ആ

സന്ധ്യാസമയത്ത് സർവ്വരും ഉന്മത്തന്മാരായിത്തീർന്നു. രക്തം വീണു നനഞ്ഞ് ഭൂമിയിലെ പൊടി കുതിർന്നു. പൊൻചട്ട, ഭൂഷണങ്ങൾ എന്നിവയുടെ പ്രകാശത്താൽ ഇരുട്ടും കുറച്ചകന്നമാതിരിയായി. സ്വർണ്ണവും, രത്നവും അണിയുന്ന ഭാരതപ്പട, രാത്രി നക്ഷത്രങ്ങൾ ചിന്നുന്ന ആകാശം പോലെ ശോഭിച്ചു. വ്യാളം, കുറുക്കൻ എന്നിവ കൂക്കിവിളിച്ചു. കൊടിയും വേലും കലർന്ന് ഗജങ്ങളുടെ ചിന്നംവിളി, കൈകൾകൊട്ടിയാർപ്പ് ഇവയോടൊക്കെക്കൂടി മഹാരുബഹളമായ ശബ്ദം ഇടിവെട്ടുന്നമാതിരി ദിക്കിലൊക്കെ മുഴങ്ങി നിറയുന്നവിധത്തിൽ രാജാവേ, ഭാരതപ്പട ആ രാവിൽ കാണപ്പെട്ടു.

കുണ്ഡലങ്ങൾ, അംഗദങ്ങൾ, നിഷ്കങ്ങൾ എന്നിവ ആ ഇരുട്ടിൽ മിന്നിത്തിളങ്ങി. പലതരം ശസ്ത്രങ്ങളും തിളങ്ങി. തേരുകളും ആനകളും പൊൻകോപ്പണിഞ്ഞു തിളങ്ങി. അവ മിന്നൽചേർന്ന മേഘങ്ങൾപോലെ വിളങ്ങി. വാൾ, വേൽ, ഗദ, മുസലം, പ്രാസം, പട്ടസം എന്നിവ മിന്നുന്ന അഗ്നിപോലെ വീഴുന്നതു കാണാമായിരുന്നു.

ദുര്യോധനനായ കിഴക്കൻകാറ്റു ചേർന്ന തേരാകുന്ന മേഘത്തോടും, വാദ്യഘോഷമാകുന്ന സ്തനിതത്തോടും, ഇടിവാളാകുന്ന വില്ലോടും ധ്വജത്തോടും, വാൾ, വേൽ, ഗദ എന്നീ അശനിയോടും ദ്രോണപാർത്ഥന്മാരാകുന്ന അഭ്രത്തോടും ശരമാരിയാകുന്ന മഹാസ്ത്രക്കാറ്റോടും ശീതോഷ്ണമിശ്രമായി ഘോരവും അത്ഭുതവും അത്യുഗ്രവുമായ ജീവനാശപ്ലവത്തോടും കടുത്ത ആ പടയ്ക്കുള്ളിൽ പോരിന്നൊരുങ്ങിയവർ കയറി. കടുത്ത ഘോഷത്തോടുകൂടിയ ആ നിശയുടെ ആരംഭത്തിൽ അപ്പോൾ ഭീരുഭീഷണമായി, ഏറ്റവും ശൂരഹർഷണമായി, മഹാഘോരമായ രാത്രിയുദ്ധം ദാരുണമായി മുതിരുന്ന സമയത്ത് കൂട്ടംകൂട്ടമായി പാണ്ഡവസൃഞ്ജയന്മാർ ചൊടിച്ച് ദ്രോണനോടേറ്റു.

ആരൊക്കെ ആ മഹാത്മാവിനോട് നേരിട്ടേറ്റുവോ, അവരെയൊക്കെ പിൻതിരിപ്പിക്കുകയും ചിലരെ കൊല്ലുകയും ചെയ്തു. ആയിരക്കണക്കിന് ആനകളും, പതിനായിരം തേരുകളും, പ്രയുതം കാലാൾകളും, അർബുദം അശ്വങ്ങളും ദ്രോണൻ ഒരുത്തൻമാത്രം ആ സന്ധ്യാസമയം കഴിഞ്ഞനേരത്ത് നാരാചം വിട്ടു തകർത്തുവിട്ടു."

**155. രാത്രിയുദ്ധം - ഭീമന്റെ പരാക്രമം** ധൃതരാഷ്ട്രൻ പറഞ്ഞു: "മഹാ ഓജസ്വിയും, ദുർദ്ധർഷനും, അമർഷിയുമായ ദ്രോണൻ ചൊടിച്ച് സൃഞ്ജയപ്പടയിൽ കയറിയപ്പോൾ നിങ്ങളുടെ ഉള്ള് എന്തു മട്ടിലായി? ശാസ്ത്രം അനുസരിക്കാത്തവനായ എന്റെ പുത്രനായ ദുര്യോധനനോട് ദ്രോണൻ അപ്രകാരമൊക്കെപ്പറഞ്ഞതിന്നുശേഷം ആ മാന്യൻ പടയിൽക്കയറിയപ്പോൾ പാർത്ഥൻ എന്താണു ചെയ്തത്? വീരനായ സൈന്ധവനേയും, ഭൂരിശ്രവസ്സിനേയും വധിച്ചപ്പോൾ, തേജസ്വിയും വിജയിയുമായ ദ്രോണൻ പാഞ്ചാലപ്പടയിൽ കടന്നപ്പോൾ ദുർദ്ധർഷനും ശത്രുസന്താപിയുമായ ദുര്യോധനൻ കാലാനുകൂലമായ എന്തു കൃത്യമാണ് കണ്ടത്? ആരൊക്കെയാണ് ദ്രോണനെ പിൻതുടർന്നത്? ആ ശൂരൻ പൊരുതുന്ന സമയത്ത് ആരൊക്കെ പിന്നിൽ നിന്നു? ശത്രുക്കളെ കൊല്ലുന്ന സമയത്ത് മുമ്പിട്ടേറ്റത് ആരൊക്കെ? ഞാനോർക്കുകയാണ്, ഇപ്പോൾ ദ്രോണവാണാർത്തന്മാരായി പാണ്ഡവരെല്ലാം മെലിഞ്ഞു മഞ്ഞുകാറ്റേറ്റ് വിറയ്ക്കുന്ന പശുക്കളെപ്പോലെയായിട്ടുണ്ടാകും. പാഞ്ചാലരിൽക്കടന്നു വില്ലാളിയായ ആ അരിമർദ്ദനൻ, ആ പുരുഷവ്യാഘ്രൻ എങ്ങനെ മൃതനായി?

സൈന്യങ്ങളൊക്കെ ഒരുങ്ങിനിന്ന് മഹാരഥന്മാരോടുകൂടി രാവിൽ വെവ്വേറെ ഇളക്കുന്ന സമയത്ത് എന്തായിരുന്നു നിങ്ങളുടെ വിചാരം?

ചത്തവരും, നിന്നുപോയവരും, തോറ്റവരുമായ പലരേയും പറ്റി നീ പറഞ്ഞു. തേർ നഷ്ടപ്പെട്ടവരായ പലരേയും പാണ്ഡവന്മാരിട്ട് ഇളക്കിമറിച്ച് ബുദ്ധികെട്ടമാതിരിയാക്കി. കൂരിരുട്ടിലാണ്ടുപോയ അവരുടെ മനസ്സ് എന്തുമട്ടിലായി? പ്രഹൃഷ്ടന്മാരും, ഉയർന്നവരുമായ നീ പാണ്ഡവന്മാരെപ്പറ്റി വർണ്ണിച്ചുവല്ലോ. ഹർഷം നശിച്ച്, ഉള്ളുകെട്ട്, ദീനരായ മട്ടിൽ എന്റെ കൂട്ടരെപ്പറ്റിയും പറഞ്ഞും. ഹേ സൂതാ! ജേതാക്കളായ പാർത്ഥന്മാർക്ക് രാത്രിയിൽ എങ്ങനെ വെളിച്ചം കിട്ടി? കൗരവന്മാർക്കും എങ്ങനെ വെളിച്ചം കാണുവാൻ കഴിഞ്ഞു?"

സഞ്ജയൻ പറഞ്ഞു: "ഘോരമായ രാത്രിയുദ്ധം നടക്കുന്ന സമയത്ത് ദ്രോണന്റെ നേരെ പാണ്ഡവന്മാരും സോമകന്മാരും പാഞ്ഞേറ്റു. അപ്പോൾ ദ്രോണൻ കേകയന്മാരേയും, ധൃഷ്ടദ്യുമ്നപുത്രന്മാരേയും ഒക്കെ ശക്തിയേറിയ അമ്പെയ്തു പ്രേതലോകത്തിലെത്തിച്ചു. ഏതു മഹാരഥന്മാർ അദ്ദേഹത്തിന്റെ മുമ്പിൽ എത്തിയോ, അവരെയെല്ലാം പ്രേതലോകത്തിലെത്തിച്ചു. തേരാളിമുഖ്യനായ ഭാരദ്വാജൻ ഇപ്രകാരം മഥിക്കുവാൻ തുടങ്ങിയപ്പോൾ ചൊടിച്ചെതിർത്ത് പ്രതാപവാനായ ശിബിരാജാവു ചെന്നു. പാണ്ഡവന്മാരുടെ മഹാരഥന്മാരിൽ ഒരുവനായ അദ്ദേഹം വരുന്ന സമയത്ത് ദ്രോണൻ ഉരുക്കുകൊണ്ടുള്ള പത്തു ശരങ്ങൾ പ്രയോഗിച്ചു. ഉടനെ ശിബിദ്രോണനെ മുപ്പതു കങ്കപത്രശരങ്ങൾ എയ്തു. ഭല്ലംകൊണ്ടു ചിരിച്ചെയ്തു സാരഥിയെ വീഴ്ത്തി. ഉടനെ ഒരു നിമിഷംകൊണ്ട് ദ്രോണൻ അവന്റെ സൂതനേയും വാജികളേയും ഹനിച്ച് പിന്നീടു ശിബിയുടെ തലപ്പാവു വെച്ച തല കൊയ്തുവീഴ്ത്തി. ദ്രോണന്നു മറ്റൊരു സാരഥിയെ സുയോധനൻ വിട്ടു. അവൻ തേരുനടത്തി. ദ്രോണൻ വീണ്ടും ശത്രുക്കളെക്കൊന്നു.

കലിംഗപ്പടയോടുകൂടി പോരിൽ കലിംഗരാജപുത്രൻ, പണ്ട് ഭീമൻ തന്റെ അച്ഛനെ കൊന്ന വിദ്വേഷംവെച്ച് ഭീമന്റെ നേരെ പാഞ്ഞെതിർത്തു. അവൻ ഭീമനെ അഞ്ചും ഏഴും ശരങ്ങളെയ്തു. വിശോകനെ മൂന്നുശരങ്ങളെയ്തു. ഒരമ്പ് ധ്വജത്തിന്മേലും എയ്തു. ഉടനെ ക്രുദ്ധനായ ഭീമൻ ക്രോധത്തോടെ കലിംഗകുലവീരനെ, തന്റെ തേരിൽനിന്നു ചാടി ഓടിച്ചെന്ന് അവന്റെ തേരിൽക്കയറി മുഷ്ടികൊണ്ടു ഇടിച്ചു. ശക്തനായ പാണ്ഡവൻ മുഷ്ടികൊണ്ട് ഇടിച്ചപ്പോൾ, ഇടിയേറ്റ കലിംഗന്റെ അസ്ഥിയൊക്കെ വേറെവേറെയായി നുറുങ്ങി. കർണ്ണനും, സോദരന്മാരും ഇതുകണ്ടു സഹിച്ചില്ല. അവർ സർപ്പതുല്യമായ ഉഗ്രനാരാചം അവന്റെ നേരെ എയ്തു. ഉടനെ ശത്രുവിന്റെ തേരിൽനിന്നു ധ്രുവന്റെ തേരിൽ ഭീമൻ കയറി. ശരങ്ങൾ തൂകുന്ന ധ്രുവനേയും മുഷ്ടികൊണ്ട് തകർത്തുവിട്ടു. ശക്തനായ പാണ്ഡവന്റെ അടിയേറ്റ് അവനും ചത്തുവീണു. അവനേയുംകൊന്ന് ഭീമൻ ജയരാതന്റെ തേരിൽക്കയറി. തേരിൽ എത്തി അവൻ സിംഹംപോലെ അലറി. ഇടംകൈകൊണ്ടു തട്ടി അലറി ജയരാതനെ കർണ്ണന്റെ മുമ്പിൽവെച്ചുതന്നെ അടിച്ചുകൊന്നു. ഉടനെ കർണ്ണൻ പൊന്നണിഞ്ഞ വേൽ പാണ്ഡവന്റെ നേരെ ചാട്ടി. അത് ഉടനെ പാണ്ഡവൻ ചിരിച്ചുംകൊണ്ടു പിടിച്ചു. ദുർദ്ധർഷനായ ഭീമൻ അത് കർണ്ണന്റെ നേർക്കുതന്നെ ചാട്ടി. അതെത്തുന്ന സമയത്ത് മെഴുക്കിട്ട അമ്പെയ്തു സൗബലൻ ഖണ്ഡിച്ചു. ഈ പെരുംക്രിയ ചെയ്തു പോരിൽ അത്ഭുതവിക്രമനായ ഭീമൻ പിന്നേയും തന്റെ തേരിൽത്തന്നെ കയറിപ്പാഞ്ഞ് നിന്റെ പടയിൽക്കയറി. ചൊടിച്ച് അന്തകനെപ്പോലെ പാഞ്ഞെത്തുന്ന ഭീമസേനനെ മഹാബാഹുവായ നിന്റെ പുത്രൻ തടുത്തു. ചിരിച്ചുകൊണ്ട് ഭീമൻ പോരിൽ ദുർമ്മദന്റെ സൂതവാജികളെ ബാണമെയ്തു കാലപുരിയിലേക്കയച്ചു. ദുർമ്മദൻ ദുഷ്കർണ്ണന്റെ തേരിൽ ഉടനെ ചെന്നുകയറി. ഭ്രാതാക്കളായ അവർ ഒറ്റത്തേരിൽ ഇരുന്ന് രണ്ടുപേരും പോർക്കളത്തിൽ ഭീമസേനനെ എയ്തു. പണ്ട് വരുണാദിത്യന്മാർ താരകാസുരനെ എതിർത്തമാതിരി എതിർത്തു. നിന്റെ പുത്രന്മാരായ ദുഷ്കർണ്ണനും ദുർമ്മദനും ഒറ്റത്തേരിൽ ഇരുന്ന് ഭീമസേനനിൽ ബാണങ്ങൾ വിട്ടു. കർണ്ണനും, ദ്രോണനും, ദുര്യോധനനും, സോമദത്തനും, ബാൽഹീകനും, ഗൗതമനും കാൺകെ പാണ്ഡുപുത്രൻ വീരനായ ദുർമ്മതന്റെയും ദുഷ്കർണ്ണന്റെയും രഥം ഊക്കിൽ ചവിട്ടി ഭൂമിത്തട്ടിൽതാഴ്ത്തി. ഉടനെ ശൂരന്മാരായ ആ രണ്ടുപേരേയും ചൊടിച്ച് മുഷ്ടികൊണ്ട് ആഞ്ഞു മർദ്ദിച്ചു

തകർത്തു അലറി. ഹാ! ഹാ! എന്നു സൈന്യങ്ങൾ ആർത്തു. രാജാക്കന്മാർ ഭീമനെ നോക്കി പരസ്പരം പറഞ്ഞു:'രുദ്രൻ ഭീമന്റെ രൂപത്തിൽ വന്ന് ധാർത്തരാഷ്ട്രന്മാരുമായി പോരാടുകയാണ്.' എന്നു പറഞ്ഞ് രാജാക്കന്മാരെല്ലാം ഓടിക്കളഞ്ഞു. വിസംജ്ഞരായി അശ്വത്തെ ആട്ടി ഒറ്റതിരിഞ്ഞ് ഓടിക്കളഞ്ഞു. രണ്ടുപേർ ഒന്നിച്ചോടുന്നതായി കണ്ടില്ല.

രാത്രിയുടെ ആരംഭത്തിൽ സൈന്യങ്ങളെ ഇളക്കിമറിച്ച ഭീമൻ, നരർഷഭന്മാരുടെ പ്രശംസയ്ക്കു പാത്രമായ ഭീമൻ, കമലദളായതലോചനനായ ആ മഹാബലൻ യുധിഷ്ഠിരരാജാവിനെ ചെന്നു പൂജിച്ചു.

പിന്നെ യമന്മാരും, ദ്രുപദനും, വിരാടനും, കേകയപ്രവീരന്മാരും, യമസൂതനായ രാജാവും പ്രസന്നരായി വൃകോദരന്നു വലിയ പൂജനൽകി. അന്ധകന്മാരെ കൊല്ലുമ്പോൾ ഹരൻ ദേവസമൂഹങ്ങളാൽ എന്നപോലെ ഭീമൻ പൂജിതനായി.

പിന്നെ ചൊടിച്ച് വരുണപുത്രതുല്യന്മാരായ നിന്റെ പുത്രന്മാർ ഗുരുവിന്റെ അടുത്തു ചെന്ന് രഥം ആന, പദാതികൾ എന്നിവയോടുകൂടി വൃകോദരനോടു പൊരുതുവാൻ വളഞ്ഞു.

അപ്പോൾ വലുതായ ഇരുട്ടു പരത്തുന്ന മേഘപടലങ്ങൾ മൂടി. രാജാവേ, രജനിയുടെ മുഖം ഭയങ്കരമായ'ആ സമയത്ത് വൃകങ്ങൾക്കും, വളങ്ങൾക്കും, ഗൃദ്ധ്റങ്ങൾക്കും, ഹർഷം വളർത്തുന്ന കടുത്ത സമരം തുടർന്നു."

**156. രാത്രിയുദ്ധം – അശ്വത്ഥാമാവും ഘടോൽക്കചനും തമ്മിൽ യുദ്ധം** സഞ്ജയൻ പറഞ്ഞു: "പ്രായോപവേശവ്രതമനുഷ്ഠിച്ച തന്റെ പുത്രനെ സാത്യകി വധിക്കുകമൂലം ക്രോധം മൂത്ത സോമദത്തൻ ശൈനേയനോടു പറഞ്ഞു: 'മാന്യരായ ദേവന്മാർ പണ്ടേതന്നെ ക്ഷത്രധർമ്മത്തെ കണ്ടവരാണ്. ആ മഹത്തായ ധർമ്മംവിട്ട് നീ കള്ളന്മാരുടെ തൊഴിൽ ചെയ്യുവാൻ എന്താണു കാരണം? യുദ്ധത്തിൽനിന്ന് പിൻതിരിച്ചവൻ, ദീനൻ, ശസ്ത്രം വെച്ചവൻ, യാചിച്ചവൻ, ഇവരെ ക്ഷത്രധർമ്മജ്ഞനായ ഒരുത്തൻ യുദ്ധത്തിൽ പ്രഹരിക്കുന്നതാണോ? വൃഷ്ണികളിൽ പ്രധാനികളായ മഹാരഥന്മാർ രണ്ടുപേരാണ്. പോരിൽ പ്രസിദ്ധന്മാരായ ആ രണ്ടുപേർ പ്രദ്യുമ്നനും, തേജസ്വിയായ ഹേ സാത്വതാ! നീയുമാണ്. പ്രായോപവേശംചെയ്തവനും, പാർത്ഥൻ കൈവെട്ടി വിട്ടവനുമായ അവനിൽ നൃശംസമായി അധഃപതിച്ച ആ കർമ്മം നീ എന്തേ ചെയ്യുവാൻ? ആ ദുഷ്കർമ്മത്തിന്ന് തക്കഫലം നീ യുദ്ധത്തിൽ അനുഭവിക്കൂ. ഞാൻ വിക്രമിച്ചെയ്തു നിന്റെ തല കൊയ്തുകൊള്ളാം. ഞാൻ സത്യംചെയ്യുന്നു. എന്റെ മക്കളാണ് ഇഷ്ടാപൂർത്തമാണ്. ഇതു സത്യമാണ്. ഈ രാത്രി കഴിയുന്നതിന്നുമുമ്പ് വീര്യഡംഭുളളവനായ നിന്നെ, പാർത്ഥൻ കാക്കുന്നില്ലെങ്കിൽ പുത്രന്മാരോടും അനുജന്മാരോടുംകൂടി കൊല്ലുന്നതാണ്. അങ്ങനെ ചെയ്തില്ലെങ്കിൽ ഞാൻ ഘോരമായ നരകത്തെ പ്രാപിച്ചുകൊള്ളാം വൃഷ്ണിപാംസന' എന്നുപറഞ്ഞ് ചൊടിച്ച് മഹാബലനായ സോമദത്തൻ ഉച്ചത്തിൽ ശംഖുവിളിച്ച് അലറി. ഇതു കേട്ടു ചെന്താമരക്കണ്ണനും, സിംഹദംഷ്ടനും, മഹാബലനുമായ സാത്യകി ക്രുദ്ധനായി സോമദത്തനോടു പറഞ്ഞു: 'എടോ കൗരവേയാ, നമുക്ക് അതിൽ ലേശവും ഭയമില്ല. ഒരിടത്തും നിന്നോടാകട്ടെ മറ്റു ശത്രുക്കളോടാകട്ടെ പൊരുതുമ്പോൾ ലേശവും ഭയമില്ല. എല്ലാ സൈന്യങ്ങളും കാക്കുന്നവിധം നല്ലപോലെ ഉറച്ചുനിന്നുകൊണ്ടുതന്നെ എതിർത്തുകൊള്ളുക! എന്നാലും നീ കാരണമായി എനിക്കു യാതൊരു ഭയവുമില്ല. സത്തുക്കളെ അവമാനിക്കുന്ന യുദ്ധധാടി പറയുന്നതു കേട്ട് പേടിക്കുന്നവനല്ല ഞാൻ. ക്ഷത്രവൃതത്തിൽ സ്ഥിരനാണു ഞാനെന്ന് അറിഞ്ഞുകൊള്ളുക! എന്നോടു പൊരുതുവാൻ നിനക്ക് ആശയുണ്ടെങ്കിൽ നിർദ്ദയമായി കൂർത്തുമൂർത്ത ശരങ്ങൾ എയ്തുകൊള്ളുക! ഞാനും ഒരു മറി നോക്കാം. മഹാരഥനായ നിന്റെ പുത്രൻ ഭൂരിശ്രവസ്സ് ഹതനായി. അപ്പോൾ ശലനും വൃഷസേനനും കുഴങ്ങി. പുത്രബാന്ധവന്മാരോടുകൂടിയ നിന്നെ ഇപ്പോൾത്തന്നെ വധിച്ചേക്കാം. പോരിൽ നീ ശക്തനായ കൗരവനാണല്ലോ, ഒരുങ്ങിനില്ക്കൂ! ദാനം, ദമം, ഹ്രീ, ശുചിത്വം, ധൃതി, ക്ഷമ, അഹിംസ, എന്നിവ നല്ലപോലെ അന്യൂനമായിത്തന്നെ യുധിഷ്ഠിരരാജാവിലുണ്ട്. ആ മൃദംഗധ്വജന്റെ തേജസ്സാൽ മുമ്പു കെട്ടവനാണ് നീ. കർണ്ണസൗബലന്മാരോടുകൂടി നീ തീരെ നശിച്ചുപോകും. കൃഷ്ണന്റെ തൃപ്പാദത്താണ്, ഇഷ്ടാപൂർത്തമാണ് ഇതു സത്യമാകുന്നു പോരിൽ സപുത്രനായ നിന്നെ ചൊടിച്ച് അമ്പെയ്തു കൊല്ലുന്നതാണ്. നീ ഒഴിച്ചുപോകുന്നതായാൽ രക്ഷകിട്ടും. എന്നു പറഞ്ഞ് രക്തക്രോധാക്ഷരായ ആ പുരഷർഷഭന്മാർ പരസ്പരം അമ്പെയ്യുവാൻ നിന്നു. അപ്പോൾ ആയിരം തേരും പതിനായിരം കുതിരകളും കൂട്ടി ദുര്യോധനൻ സോമദത്തന്നു തുണയായി നിന്നു. സംക്രുദ്ധനായി എല്ലാ ശസ്ത്രങ്ങളോടുംകൂടി, ശക്രവിക്രമന്മാരായ ഭ്രാതൃപുത്രപൗത്രന്മാരോടുകൂടി, വജ്രകായനും യുവാവുമായ നിന്റെ ശകുനിഅളിയൻ, നൂറായിരത്തിലധികം വാജികളോടുകൂടി മഹാരഥനായ സോമദത്തനെ വളഞ്ഞുകൂടി. ബലികളായ മഹാരഥന്മാർ കാക്കുന്ന സാത്യകിയെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ടു മൂടി. അമ്പുകൾകൊണ്ടു മൂടുന്ന അവനെ ക്കണ്ട് ചുണച്ച് ധൃഷ്ടദ്യുമ്നൻ വലിയ പടയോടുകൂടി അടുത്തെത്തി. കൊടുങ്കാറ്റേറ്റ കടലിന്റെ കടുത്തധ്വനി അവർ തമ്മിലിടഞ്ഞു കൊല്ലുന്ന സമയത്ത് ഉണ്ടായി.

ഒമ്പതമ്പ് സാത്യകി ആ കുരുമുഖ്യനെ എയ്തു. ബലവാനായ ആ ദൃഢധന്വാവ് പോരിൽ ആഞ്ഞ് എയ്തതേറ്റ് തേർത്തടത്തിൽ മോഹിച്ചുവീണ് ചൈതന്യംകെട്ട മാതിരിയായി. അവൻ മോഹിച്ചുവീണതു കണ്ട് വെമ്പലോടെ സാരഥി വീരനായ സോമദത്തനെ പോരിൽനിന്നു കൊണ്ടുപോയി. യുയുധാനന്റെ ശരമേറ്റ് അവൻ മോഹിച്ചതു കണ്ടപ്പോൾ ആ യദുവീരനെ കൊല്ലുവാൻതന്നെ കണക്കാക്കി ദ്രോണൻ അവിടെ പാഞ്ഞെത്തി. അവൻ എത്തുന്നതു കണ്ടപ്പോൾ ധർമ്മപുത്രൻ തുടങ്ങിയവർ മഹാത്മാവായ യദുശ്രേഷ്ഠന്റെ രക്ഷയ്ക്കായി ഒത്തുകൂടി. അപ്പോൾ ദ്രോണൻ പാണ്ഡവരുമായി നല്ല യുദ്ധം തുടർന്നു. മൂന്നു ലോകവും ജയിക്കുവാനായി പോരാടുന്ന ബലിയോട് പണ്ട് ദേവന്മാർ എന്നവിധം പോരാട്ടം ഭയങ്കരമായി. തേജസ്വിയായ ദ്രോണൻ ധർമ്മജന്റെനേരെ ശരങ്ങൾ വിട്ട് പാണ്ഡവപ്പടയെ മറച്ചു. ദ്രോണൻ സാത്യകിയെ പത്തും, ധൃഷ്ടദ്യുമ്നനെ ഇരുപതും, ഭീമനെ ഒമ്പതും, നകുലനെ അഞ്ചും, സഹദേവനെ എട്ടും, ശിഖണ്ഡിയെ നൂറും, പാഞ്ചാലീപുത്രന്മാരെ അയ്യഞ്ചും, വിരാടനെ എട്ടും, ദ്രുപദനെ പത്തും ശരങ്ങളെയ്തു. യുധാമന്യുവിനെ മൂന്നും, ഉത്തമൗജസ്സിനെ ആറും ശരങ്ങൾ വിട്ടതിന്നുശേഷം ധർമ്മപുത്രന്റെ നേരെ പാഞ്ഞേറ്റു. ധർമ്മപുത്രന്റെ ഭടന്മാർ ദ്രോണന്റെ ശരങ്ങൾ ഏറ്റ് ആർത്തനാദം മുഴക്കി പത്തുദിക്കിലേക്കും ഓടിത്തുടങ്ങി. ദ്രോണൻ സൈന്യത്തെ ചിന്നിയതു കണ്ടപ്പോൾ അർജ്ജുനൻ ഗുരുവിന്റെ നേരെചെന്നു കുറച്ചു ചൊടിയോടെ ഏറ്റു. ദ്രോണന്റെ നേരെ ബീഭത്സു എത്തുന്നതു കണ്ടപ്പോൾ ഓടിക്കളഞ്ഞ ഭടന്മാരൊക്കെ മടങ്ങിവന്നു. വീണ്ടും പാണ്ഡവന്മാരോടുകൂടെ നിന്നു ഭാരദ്വാജനുമായി പടവെട്ടി.

ഹേ, രാജാവേ! നിന്റെ മക്കൾ ചുറ്റും നിന്നു തുണയ്ക്കുന്നവനായ ദ്രോണൻ പഞ്ഞിക്കൂട്ടത്തെ അഗ്നിയെന്നവിധം പാണ്ഡവപ്പടയെ ഒടുക്കി. ജ്വലിക്കുന്ന അർക്കനെപ്പോലെയും, കത്തുന്ന അഗ്നിജ്വാലപോലെയും, ബാണാർച്ചിസ്സുചേർന്ന ദ്രോണനെ ജനങ്ങൾ നോക്കിനിന്നു. വളഞ്ഞ വില്ലുമായി ജ്വലിക്കുന്ന അർക്കനെപ്പോലെ ദ്രോണൻ പടക്കളത്തിൽ വിളങ്ങി. ശത്രുസൈന്യത്തെ ദഹിപ്പിച്ചുകൊണ്ടു നില്ക്കുന്ന ദ്രോണനെ തടുക്കുവാൻ ആർക്കും കഴിഞ്ഞില്ല. ഏതേതു പുരുഷൻ ദ്രോണന്റെ നേരെ നിന്നുവോ അതാതു പേരുടെ തല ദ്രോണന്റെ സായകം കൊയ്തു നിലത്തുവീഴ്ത്തി. അപ്രകാരം ആ മഹാത്മാവ് കൊന്നുവീഴ്ത്തുന്ന പാണ്ഡവപ്പട വീണ്ടും സവ്യസാചി കണ്ടുനില്ക്കെത്തന്നെ പേടിച്ചോടിക്കളഞ്ഞു.

രാത്രിയിൽ ദ്രോണൻ തകർക്കുന്ന ആ പടയെക്കണ്ട് ജിഷ്ണു കൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ! ദ്രോണന്റെ രഥ

ത്തിന്നടുത്തേക്കു കുതിരകളെ തെളിക്കൂ!' ഉടനെ വെള്ളി, പാൽ, ആമ്പൽ, അമ്പിളി എന്നിവയുടെ പ്രഭയ്ക്കൊക്കുന്ന കുതിരകളെ കൃഷ്ണൻ ദ്രോണന്റെ രഥത്തിന്നു നേരെ തെളിച്ചു. ദ്രോണന്റെ നേരെ അർജ്ജുനൻ ചെല്ലുന്നതു കണ്ട് ഭീമനും സൂതനോടു പറഞ്ഞു:' സൂതാ! കുതിരകളെ ദ്രോണന്റെ പടയിലേക്കു പറപ്പിക്കുക!' ഉടനെ വിശോകൻ ഭീമൻ പറഞ്ഞപ്രകാരം തന്നെ കുതിരകളെ ഓടിച്ചു. സത്യസന്ധനായ അർജ്ജുനന്റെ പിന്നാലെ ചെന്നു. ദ്രോണപ്പടയിലേക്ക് ഭീമാർജ്ജുനന്മാർ എത്തുന്നതു കണ്ടപ്പോൾ മത്സ്യർ, സോഞ്ജയർ, പാഞ്ചാലർ, ചേദികൾ, കാരുഷകർ, കോസലർ, കേകയർ എന്നീ കൂട്ടരും മറ്റു മഹാരഥന്മാരും അവരെ പിൻതുടർന്നു. പിന്ന രോമാഞ്ചമഞ്ചുന്നവിധം ഉഗ്രമായ ഒരു പോരാട്ടം നടന്നു. വലത്തുഭാഗത്ത് അർജ്ജുനനും, ഇടത്തുഭാഗത്ത് ഭീമനും വലിയ തേരോടെ ഒത്തുപിടിച്ചു നിന്റെ സേനയോടു പൊരുതി. ആ രണ്ടു പുരുഷവ്യാഘ്രന്മാരെയും കണ്ടപ്പോൾ ധൃഷ്ടദ്യുമ്നനും സാത്യകിയും ചെന്നു.

അങ്ങനെ യുദ്ധം മുറുകി. കൊടുങ്കാറ്റേറ്റ കടൽപോലെ സൈന്യങ്ങൾ തമ്മിൽ പോരാടുമ്പോൾ ഇരമ്പമുണ്ടായി. തമ്മിൽ സൈന്യങ്ങൾ കൊന്നൊടുക്കിക്കൊണ്ടിരുന്നു. യൂപകേതുവിന്റെ വധത്തിൽ ക്രുദ്ധനായ സാത്യകിയെക്കണ്ട് പടത്തലയ്ക്കൽ ദ്രൗണി പാഞ്ഞേറ്റു. അവന്റെ വരവുകണ്ടപ്പോൾ ശക്തനായ ഭീമപുത്രൻ എതിർത്തേറ്റു. കാരിരുമ്പുമയവും, ഘോരവും, കരടിത്തോലുകൊണ്ടു മൂടിയതും, നാനൂറു മുഴം വിസ്താരമുള്ളതും, യന്ത്രസന്നാഹമുള്ളതും, കൊടുങ്കാറ്റുപോലെ ഇരമ്പുന്നതും, ആനയൊ കുതിരയോ വലിക്കുന്നതെന്ന് അറിയാത്തവിധം അത്ര വലിയ കുതിരകൾ വലിക്കുന്നതും, കാലും, വലിയ ചിറകും നീട്ടി കുകുന്നവിധത്തിലുള്ള കഴുകൻ വിളങ്ങുന്ന ധ്വജമുള്ളതും, ചോര ചിന്തുന്ന കുടൽമാലയണിഞ്ഞ കൊടിക്കൂറയുള്ളതും, എട്ടു ചക്രങ്ങളുള്ളതുമായ വലിയ തേരിൽ ഇരിക്കുന്ന അവൻ, ശൂലം, മുൽഗരം, മരം, കുന്ന് എന്നിവ കൈയിലെടുത്തിട്ടുള്ള ഘോരാകാരന്മാരായ രാക്ഷസന്മാരുടെ അക്ഷൗഹിണിയോടുകൂടിയ അവൻ, വലിയ വില്ലുമേന്തി വരുന്നത് കണ്ടപ്പോൾ രാജാക്കന്മാരെല്ലാം നടുങ്ങിപ്പോയി. പ്രളയകാലത്ത് ദണ്ഡുമേന്തിവരുന്ന യമതുല്യനായ അവൻ ഗിരിശ്രംഗംപോലെ കൂറ്റനും, ഭീമാകാരനും ഭയകാരിയും, ഹനു തടിച്ചവനും, കാതു കൂർത്തവനും, ദംഷ്ട്രോഗ്രമായ മുഖമുള്ളവനും, ഊർദ്ധ്വകേശനും, വിരൂപാക്ഷനും, കുത്തുന്ന വക്രതവും, താഴ്ന്ന കുക്ഷിയും, ഗുഹപോലുള്ള തുറന്ന വായും, മുടിമൂടിയ കിരീടവും ചേർന്നവനാണ്. വായ് തുറന്ന അന്തകനെപ്പോലെ പാഞ്ഞെത്തുന്ന ദീപ്തമൂർത്തിയായ ആ ഘടോത്കച്ചനിശാടനെ കണ്ടതോടുകൂടി നിന്റെ പുത്രന്റെ പട പേടിച്ച്, കൊടുങ്കാറ്റിൽ ചുഴി മറിഞ്ഞ് ഓളം ഉയരുന്ന ഗംഗപോലെ വല്ലാതെ ഇളകി. ഘടോത്കച്ചൻ വിടുന്ന സിംഹനാദത്താൽ ഭയപ്പെട്ട് ആനകൾ മൂത്രമൊഴിക്കുകയും, മന്നവന്മാർ നടുങ്ങുകയുംചെയ്തു. ഉടനെ ചരൽപ്പൊടി വർഷിച്ചു. രാത്രിയിൽ ശക്തന്മാരായ രാക്ഷസന്മാർ ചൊരിഞ്ഞതായിരുന്നു ആ ചരൽവർഷം.

ഇരുമ്പുചക്രങ്ങൾ, മുസൃണ്ഠികൾ, വേൽ, തോമരങ്ങൾ, ശൂലങ്ങൾ, ശതഘ്നികൾ, പട്ടസങ്ങൾ ഇവ അനവരതം വീണുകൊണ്ടിരുന്നു. അത്യുഗ്രവും, രൗദ്രവുമായ ആ യുദ്ധം കണ്ട് രാജാക്കന്മാരും നിന്റെ മക്കളും കർണ്ണനോടുകൂടി നടുങ്ങി പാഞ്ഞു പൊയ്ക്കളഞ്ഞു. അതിൽ ബലശ്ളാഘിയായ ഒരുത്തൻ, ദ്രൗണിമാത്രം കൂസിയില്ല. മാനിയായ അവൻ ഘടോത്കച്ചന്റെ മായയെ മുടിക്കുകയും ചെയ്തു.

തന്റെ മായയെ ദ്രൗണി മുടിക്കുന്നതു കണ്ടപ്പോൾ അമർഷത്തോടെ ഘടോത്കച്ചൻ ദ്രൗണിയുടെ നേരെ അത്യുഗ്രമായ ബാണങ്ങൾ വിട്ടു. അവ ദ്രൗണിയുടെ ദേഹത്തിൽ ക്രുദ്ധസർപ്പങ്ങൾ പുറ്റിൽ എന്നവിധം പാഞ്ഞുകയറി. ചോരകുടിച്ച ആ ബാണങ്ങൾ ദ്രോണപുത്രന്റെ ദേഹംപിളർന്നു നിലത്തു കയറി. ഉടനെ കൈവേഗമുള്ള പ്രതാപിയായ ദ്രോണപുത്രൻ ചൊടിച്ച് രോഷത്തോടെ ഘടോത്കച്ചനിശാചരനെ പത്തു ശരങ്ങൾകൊണ്ടു പിളർന്നു. മർമ്മംതോറും ദ്രൗണി എയ്തതേറ്റ് ഘടോത്കച്ചൻ നൂറായിരം മുനയുള്ള ചക്രം വ്യഥയോടെ കൈയിലെടുത്തു. മണിവജ്രങ്ങൾ ചാർത്തിയതും ബാലാർക്കനെപ്പോലെ ശോഭിക്കുന്നതുമായ ആ ചക്രം ദ്രോണപുത്രവധത്തിന്നായി ഭീമപുത്രൻ വിട്ടു. ഉടനെ ശക്തമായ ശരം വിട്ട് ദ്രൗണി അതിനെ തെറ്റിച്ചു. ഭാഗ്യംകെട്ടവന്റെ സങ്കല്പംപോലെ അത് ലക്ഷ്യത്തിലെത്താതെ പാഴായി നിലത്തുവീണു. ചക്രം പാഴായി പോയതുകണ്ടപ്പോൾ ഘടോത്കച്ചൻ ചൊടിച്ചു ശരങ്ങൾ ചൊരിഞ്ഞ്, രാഹു സൂര്യനെ എന്നവിധം ദ്രൗണിയെ മൂടി. ഉടനെ ദ്രൗണി ഘടോത്കച്ചന്റെ നേരെ കുതിച്ചു. പെട്ടെന്ന് ഭിന്നാഞ്ജനഗിരിപ്രഭനായ ഘടോത്കച്ചപുത്രൻ കാറ്റിനെ മലയെന്നപോലെ തടുത്തു. ശൂരനായ ആ ഭീമപൗത്രൻ, അഞ്ജനപർവ്വാവ്, മേരുവിൽ കാർമേഘം എന്ന പോലെ ശരംചൊരിഞ്ഞ് അട്ടഹസിച്ചു. ഉടനെ കോപത്തോടെ, രുദ്രോപേന്ദ്രവിക്രമനായ ദ്രൗണി അഞ്ജനപർവ്വാവിന്റെ ധ്വജം ഒരമ്പുകൊണ്ടു വീഴ്ത്തി. രണ്ടമ്പുകൊണ്ട് സാരഥികളേയും, മൂന്നമ്പുകൊണ്ടു ത്രിവേണുവും വീഴ്ത്തി. ഒരമ്പുകൊണ്ടു വില്ലു മുറിക്കുകയും, നാലമ്പുകൊണ്ട് നാലു കുതിരകളെ വീഴ്ത്തുകയുംചെയ്തു. തേർ പോയപ്പോൾ അവൻ സ്വർണ്ണബിന്ദുക്കളുള്ള വാൾ എടുത്തു. ഉടനെ ദ്രൗണി കൂരമ്പുകൊണ്ട് അതും രണ്ടായി നുറുക്കി. ഉടനെ ഘടോത്കച്ചപുത്രൻ പൊന്നിൻചുറ്റുള്ള ഗദയെടുത്തു ചുറ്റി ദ്രൗണിയുടെ നേരെ എറിഞ്ഞു. അത് എത്തുന്നതിന്നുമുമ്പു തന്നെ ദ്രൗണി അമ്പെയ്തു വീഴ്ത്തി. ഉടനെ ആകാശത്തുയർന്ന കാർമേഘം ഇടിവെട്ടുന്നതുപോലെ ആർത്തു. മുകളിൽനിന്നു വൃക്ഷവർഷം തുടർന്നു.

മായകൾ പ്രയോഗിക്കുന്ന ഹൈഡിംബപുത്രനിൽ ദ്രൗണി, മേഘത്തിൽ അർക്കാംശുക്കൾപോലെ ബാണങ്ങൾ വിട്ടു. പൊന്നണിഞ്ഞ തേരിൽനിന്ന് ആ വീര്യവാൻ വീണ്ടും ഇറങ്ങിനിന്നു. ഭൂമിയിൽ നില്ക്കുന്ന അവൻ പൊക്കമുള്ള അഞ്ജനപർവ്വതംപോലെ ശോഭിച്ചു. ഇരുമ്പിൻചട്ടയിട്ട ഭീമപൗത്രനെ അശ്വത്ഥാമാവ് രുദ്രൻ അന്ധകനെ എന്നപോല വധിച്ചു.

അശ്വത്ഥാമാവ് തന്റെ ശക്തനായ പുത്രനെ വധിച്ചതു കണ്ടപ്പോൾ കോപിച്ച് പ്രജ്വലിതാംഗദനായ ഘടോത്കച്ചൻ ദ്രൗണിയുടെ നേർക്കെത്തി. കൂസൽക്കൂടാതെ പാണ്ഡവപ്പട ചുട്ടുമുടിക്കുന്ന ദ്രൗണിയോടു പറഞ്ഞു.

ഘടോത്കച്ചൻ പറഞ്ഞു: "എടോ, ദ്രോണപുത്രാ! നില്ക്കൂ! നിന്നെ ഞാൻ ജീവനോടെ വിടില്ല. ഗുഹൻ ക്രൗഞ്ചത്തിനെ എന്ന പോലെ നിന്നെ ഞാൻ ഇപ്പോൾ കൊന്നുകളയും."

അശ്വത്ഥാമാവു പറഞ്ഞു: "ഉണ്ണീ, നീ മറ്റ് വല്ലവരുമായി പൊരുതൂ! മകൻ അച്ഛനോടെന്നപോലെ നീ എന്നോട് യുദ്ധത്തിന്ന് വരുന്നതു ഭംഗിയല്ല. നിന്നിൽ എനിക്ക് ഒട്ടും രോഷമില്ല. എടോ ഹിഡിംബീപുത്രാ! നീ എന്റെ നേരെ രോഷാർത്തനാണെങ്കിൽ ഞാൻ നിന്നെ കൊന്നേയ്ക്കാം. രോഷാർത്തനായ ജീവി ആത്മാവിനേയും കൊന്നേക്കുമല്ലോ!"

സഞ്ജയൻ പറഞ്ഞു: "അശ്വത്ഥാമാവ് പറഞ്ഞ വാക്കുകൾ ഘടോത്കച്ചൻ ക്രോധരക്താക്ഷനായി കേട്ടു. പുത്രശോകത്തോടെ കിണഞ്ഞ് അവൻ ദ്രൗണിയോടു പറഞ്ഞു:'എടോ അശ്വത്ഥാമാവേ, മറ്റുള്ള ജനങ്ങളെപ്പോലെ പോരിൽ ഞാൻ ഭീരുവാണെന്ന് നീ വിചാരിക്കുകയാണോ? എന്നെ നീ വാക്കുകൊണ്ടു ഭയപ്പെടുത്തുകയാണോ? നിന്റെ വാക്ക് എനിക്ക് ഒരു തൃണത്തിന്നു വിലയില്ല. വിസ്തൃതമായ കുരുവംശത്തിൽ വീരനായ ഭീമന്നു പിറന്നവനാണു ഞാൻ. പോരിൽ പിന്മാറാത്ത പാണ്ഡുപുത്രന്മാർക്കു പുത്രനാണു ഞാൻ. ശക്തിയിൽ ഞാൻ രാവണതുല്യനായ രാക്ഷസേശ്വരനാണ്. എടോ ദ്രോണപുത്രാ! നീ നില്ക്കൂ! നില്ക്കൂ! നിന്നെ ഞാൻ ജീവനോടെ വിടുകയില്ല! യുദ്ധക്കളത്തിൽ നിന്റെ യുദ്ധശ്രദ്ധ ഇന്ന് ഞാൻ അവസാനിപ്പിച്ചേ ഇരിക്കൂ!' ഇപ്രകാരം പറഞ്ഞ് ക്രോധരക്താക്ഷനായ ഘടോത്കച്ചൻ സിംഹം ആനയോടെന്നവിധം ദ്രൗണിയോടേറ്റു. തേരിന്റെ അച്ചുതണ്ടുപോലെ കനത്ത ശരങ്ങൾഎടുത്ത്

ഘടോൽക്കചൻ എയ്തുതുടങ്ങി. ദ്രൗണി ആ ശരവൃഷ്ടി വന്നെത്തുന്നതിന്നു മുമ്പുതന്നെ എയ്തുമുറിച്ചു വീഴ്ത്തിത്തുടങ്ങി. ആകാശത്ത് അമ്പുകൾ തമ്മിൽ ഒരു പോരാട്ടം വേറെ നടക്കുകയാണെന്നു തോന്നിപ്പോയി. അസ്ത്രശരങ്ങൾകൂട്ടിമുട്ടി ആകാശത്ത് സദാ തീപ്പൊരി ചിതറിക്കൊണ്ടിരുന്നു. മിന്നാമിനുങ്ങു മിന്നുന്നപോലെ ആകാശം പ്രശോഭിച്ചു. രണമാനിയായ ദ്രൗണി തന്റെ മായ നശിപ്പിച്ചതു കണ്ടപ്പോൾ മറഞ്ഞുനിന്ന് വേറെ മായ ഘടോൽക്കചൻ കാണിച്ചു. അവൻ മരങ്ങൾ തിങ്ങുന്നതും ശ്രംഗമുള്ളതുമായ വലിയ മലയായി. ശൂലം, വാൾ, കത്തി, മുസലം, വെള്ളച്ചാട്ടം ഇവയോടുകൂടിയ അഞ്ജനാദ്രിപോലുള്ള ആ മലയെക്കണ്ട് ദ്രോണപുത്രൻ വല ശസ്ത്രങ്ങൾ വിട്ടിട്ടും ലേശവും ക്ഷോഭിച്ചില്ല. ഉടനെ ചിരിച്ച് ദ്രോണപുത്രൻ വജ്രാസ്ത്രം പ്രയോഗിച്ചു. ആ മഹാസ്ത്രം ചെന്നുകൊണ്ടപ്പോൾ ആ മായാമല നശിച്ചു. ഉടനെ ഘടോൽക്കചൻ മഴവില്ലണിഞ്ഞ കാർമേഘമായി ആകാശത്തിൽ ശോഭിച്ചു. ഉഗ്രനായ അവൻ ശിലാവൃഷ്ടികൊണ്ട് ദ്രോണപുത്രനെ മൂടി. അസ്ത്രജ്ഞനായ ദ്രൗണി ഉടനെ വായവ്യാസ്ത്രം തൊടുത്ത്, ഉയരുന്ന മഴക്കാറു തകർത്തു. ദിക്കുകൾ എല്ലാം ശരങ്ങൾകൊണ്ടു മൂടി. നൂറായിരം രഥികളെ ദ്രോണപുത്രൻ വധിച്ചു. ഉടനെ വലിയ വില്ലുമായി ആശരപ്പടയോടുകൂടി കൂസൽവിട്ട് വരുന്ന ഭീമപുത്രനെ അവൻ കണ്ടു. സിംഹശാർദ്ദൂലതുല്യന്മാരും മത്തേഭവിക്രമന്മാരുമായ അവർ തേരിലും, ആനപ്പുറത്തും, കുതിരപ്പുറത്തുമായി വരുന്നതു കണ്ടു. വികൃതാസ്യന്മാരും വികൃത ശിരസ്സുകളും വികൃത ഗ്രീവന്മാരുമായിരുന്നു അവർ. പൗലസ്ത്യന്മാരും, യാതുധാനന്മാരും, ഇന്ദ്രപരാക്രമന്മാരുമായ അവർ പലതരത്തിലുള്ള ആസ്ത്രസമ്പത്തുള്ള വീരന്മാരും പലതരം ആഭരണങ്ങൾ അണിഞ്ഞ് ശോഭിക്കുന്നവരുമായിരുന്നു. ആ ഭയങ്കരന്മാർ ഏറ്റവും ക്രുദ്ധരായി കണ്ണുരുട്ടി രണദുർമ്മദന്മാരായി പോരിന്ന് എതിരിട്ടു. ഇതു കണ്ട് വിഷാദിക്കുന്ന നിന്റെ മകനെ നോക്കി ദ്രൗണിപറഞ്ഞു: 'ദുര്യോധനാ! നില്ക്കൂ! അങ്ങ് ലേശവും ഭയപ്പെടേണ്ടാ! അങ്ങയുടെ സഹോദരന്മാരോടുകൂടി നോക്കിക്കണ്ടുകൊള്ളുക. ഭവാന്റെ ഈ വൈരികളെയൊക്കെ ഞാൻ കൊന്നൊടുക്കാം. ഇതിൽ ഭവാൻ തോല്ക്കുകയില്ല. സത്യമാണ്! ഞാൻ ഏറ്റുപറയുന്നു! ഭവാൻ പോയി സേനയെ ആശ്വസിപ്പിക്കുക!'"

ദുര്യോധനൻ പറഞ്ഞു: "അങ്ങയുടെ മനസ്സിന്റെ മഹത്ത്വത്തെക്കുറിച്ച് എനിക്ക് ഒട്ടും അത്ഭുതമില്ല. അങ്ങയ്ക്ക് ഞങ്ങളിൽ വലിയ കൂറുണ്ട് എന്നതിൽ എനിക്കു ശങ്കയില്ല."

സഞ്ജയൻ പറഞ്ഞു: "പോരിൽ ഒരുലക്ഷത്തിൽപ്പരം തേരോടുകൂടി നില്ക്കുമ്പോൾ ദുര്യോധനൻ ശകുനിയോട് ഇപ്രകാരം പറഞ്ഞു:'അല്ലയോ അമ്മാവാ, ഭവാൻ അറുപതിനായിരം തേരോടുകൂടി പാർത്ഥന്റെ നേരെ ചെല്ലുക. അങ്ങയ്ക്ക് സഹായമായി അറുപതിനായിരം കാലാൾപ്പടയോടുകൂടി കർണ്ണനും, വൃഷസേനനും, കൃപനും, നീലനും, വടക്കരും, കൃതവർമ്മാവും, പുരുമിത്രന്റെ പുത്രന്മാരും, ദുശ്ശാസനനും, നികുംഭനും, കുണ്ഡഭേദിയും, പുരുക്രമനും, പുരഞ്ജയനും, ദൃഢരഥനും, പതാകിയും, ഹേമപുഞ്ജകനും, ശല്യനും, ഇന്ദ്രസേനനും, ആരുണിയും, സഞ്ജയനും, വിജയനും, ജയനും, കമലാക്ഷനും, പരക്രാഥിയും, ജയധർമ്മനും, സുദർശനനും, ഭവാന്റെകൂടെ വരുന്നുണ്ട്. ഈ മഹരഥന്മാരോടും, അറുപതിനായിരം കാലാൾപ്പടയോടും, അറുപതിനായിരം തേരുകളോടും കൂടിച്ചെന്ന് അമ്മാവാ! ഭവാൻ പാർത്ഥരെ കൊല്ലുക. ഭീമനേയും, നകുലസഹദേവന്മാരേയും, ധർമ്മപുത്രനേയും ഇന്ദ്രൻ ദാനവരെ എന്നവിധം കൊല്ലുക! എന്റെ വിജയം ഭവാന്റെ കൈയിലാണ്! ദ്രൗണിയുടെ ബാണങ്ങളേറ്റ് ഉടൽകീറി അവശരായ പാർത്ഥന്മാരെ ഭവാൻ, ദൈത്യന്മാരെ സ്കന്ദൻ എന്നപോലെ ഉടനെ കൊന്നുകളയുക!' ഇപ്രകാരം നിന്റെ പുത്രന്റെ വാക്കുകേട്ട ഉടനെ ശകുനി പോയി. നിന്റെ പുത്രനെ സന്തോഷിപ്പിക്കുന്നതിനും പാണ്ഡവന്മാരെ നശിപ്പിക്കുന്നതിന്നും അവൻ സന്നദ്ധനായി. പിന്നെ പോർക്കളത്തിൽ ദ്രൗണിയും രാക്ഷസന്മാരും തമ്മിൽ ബഹളമായ പോരാട്ടം നടന്നു. രാത്രിയിൽ നടന്ന ആ യുദ്ധം ശക്രനും പ്രഹ്ളാദനും തമ്മിലെന്നപോലെ ഭയങ്കരമായി.

ഘടോൽക്കചൻ അശ്വത്ഥാമാവിനെ വിഷാഗ്നിക്രൂരമായ പത്തുബാണം മാറത്ത് ചൊടിച്ചെയ്തു. ഭീമപുത്രൻ ആഞ്ഞെയ്യുന്ന ആ ബാണങ്ങൾ തറച്ച് അശ്വത്ഥാമാവ് കാറ്റേറ്റ മഹാവൃക്ഷംപോലെ തേരിൽനിന്ന് ഒന്നുലഞ്ഞുപോയി. പിന്നെ മഹാപ്രഭമായ ഒരു അഞ്ജലികബാണംകൊണ്ട് ഘടോൽക്കചൻ ദ്രൗണിയുടെ വില്ല് അറുത്തുവിട്ടു. ഉടനെ ദ്രൗണി മറ്റൊരു ഭാരമേറിയ വില്ലെടുത്ത് കരിംകാറ് മാരിചൊരിയുന്നമട്ടിൽ കൂരമ്പു വർഷിച്ചു. വീണ്ടും അശ്വത്ഥാമാവ് രാക്ഷസന്മാരെ നോക്കി പൊൻകെട്ടുള്ള ശരങ്ങൾ വർഷിച്ചു. സിംഹത്താൽ പീഡിപ്പിക്കപ്പെട്ട ആനക്കൂട്ടംപോലെ രാക്ഷസപ്പട ഉലഞ്ഞു. തേര്, ആന, സൂതന്മാർ, കുതിര എന്നിവയോടുകൂടിയ രാക്ഷസന്മാരെ പ്രളയാഗ്നി ഭൂതജാലത്തെ എന്നപോലെ ദഹിപ്പിച്ചു. രാക്ഷസന്മാരുടെ അക്ഷൗഹിണി ശരംവിട്ട് ചുട്ടുപൊടിച്ച്, പണ്ട് ത്രിപുരദഹനം ചെയ്ത രുദ്രനെപ്പോലെ ദ്രൗണി ശോഭിച്ചു. പ്രളയാഗ്നി ഭൂതജാലത്തെ എന്നവിധം നിന്റെ ശത്രുക്കളെ ദഹിപ്പിച്ച് ദ്രോണപുത്രൻ പ്രശോഭിച്ചു.

പിന്നെ ക്രുദ്ധനായ ഘടോൽക്കചൻ ഘോരമായ രാക്ഷസസൈന്യത്തെ ദ്രൗണിയെ കൊല്ലുവാനായി പറഞ്ഞുവിട്ടു. ഘടോൽക്കചന്റെ കല്പന ശിരസാ വഹിച്ച രാക്ഷസന്മാർ, വായിൽ ദംഷ്ട്ര വിളങ്ങുന്ന ഘോരരൂപന്മാരായ ആ ഭയങ്കരന്മാർ, നീണ്ട നാവു പുറത്തേക്കു കാട്ടി, വായ്പിളർന്ന്, കണ്ണുരുട്ടി, കടുത്ത സിംഹനാദംകൊണ്ടു ഭൂമിയൊക്കെ കുലുക്കി, പലതരം ശസ്ത്രങ്ങളുമായി ദ്രൗണിയെക്കൊല്ലുവാൻ പാഞ്ഞു. പരിഘം, പട്ടസം, ശൂലം, ഇടിത്തീ, വേൽ, മുൾത്തടി, ഗദ, വാൾ, മുസലം, ഭിണ്ഡിപാലം, വെണ്മഴു, കത്തി, വാൾ, തോമരം, തീക്ഷ്ണമായ കമ്പനം, കുണപം, മൃസുണ്ഠി, ശൂലം, കല്ല്, ഇരുമ്പുണ്ട, ഇരുമ്പുതൂണ്, ശത്രുക്കളെ പോരിൽ കീറുന്ന ഘോരമായ മുൽഗരം എന്നീ ആയുധങ്ങൾ വിട്ടു. ക്രോധാരുണാക്ഷന്മാരായ രാക്ഷസന്മാർ നൂറും ആയിരവും ദ്രൗണിയുടെ ശിരസ്സിൽ വിട്ടു മയക്കി. ദ്രോണപുത്രന്റെ തലയിൽ ഭയങ്കരമായ ശസ്ത്രവർഷം തുടർന്നതു കണ്ടപ്പോൾ നിന്റെ യോദ്ധാക്കൾ ഭയപ്പെട്ടുപോയി. ദ്രോണപുത്രൻ കൂസാതെ ആ ശസ്ത്രവൃഷ്ടിയെ ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ വജ്രോഗ്രമായ ശരജാലങ്ങൾകൊണ്ട് ഉടച്ചുവിട്ടു. പിന്നെ വേറെ സുവർണ്ണപുംഖബാണങ്ങൾ വിടുകയുംചെയ്തു. ദിവ്യാസ്ത്രങ്ങൾ ജപിച്ചു പ്രയോഗിച്ച് ദ്രൗണി രാക്ഷസന്മാരെ കൊല്ലുകയുംചെയ്തു. മാറു വിരിഞ്ഞ രാക്ഷസന്മാർ ശരജാലമേറ്റു കുഴങ്ങി, സിംഹത്താൽ പീഡിപ്പിക്കപ്പെട്ട ആനക്കൂട്ടംപോലെ തളർന്നുപോയി. ദ്രൗണിയുടെ ബാണങ്ങളേറ്റു ചൊടിച്ച രാക്ഷസന്മാർ ദ്രൗണിയെ കൊന്നേ ഇരിക്കൂ എന്ന വാശിയാൽ പാഞ്ഞുകയറി. അപ്പോൾ ദ്രോണപുത്രൻ അത്യത്ഭുതമായ വിക്രമം കാണിച്ചു. മറ്റൊരു ജീവിക്കും കാണിക്കുവാൻ സാധിക്കാത്ത വിക്രമമാണ് ദ്രൗണി കാണിച്ചത്. താൻ ഒറ്റയ്ക്ക് രാക്ഷസപ്പടയെ ആ രാക്ഷസേന്ദ്രന്റെ കണ്ണിന്നുമുമ്പിൽവെച്ച് ചുട്ട ശരങ്ങൾ വിട്ടു ദഹിപ്പിച്ചു. പോരിൽ രാക്ഷസസൈന്യത്തെ ചുടുന്നവനായ ദ്രൗണി, പ്രളയാഗ്നി ജീവജാലത്തെ ചുടുന്നവിധം വിളങ്ങി. പാമ്പിന്നു തുല്യമായ ശരം വിട്ട് ആ രാക്ഷസപ്പടയെ അവൻ ചുട്ടുമുടിക്കുന്ന സമയത്ത് പാണ്ഡവപ്പടയിൽ ഈ രാജാക്കന്മാരിലാരുംതന്നെ ദ്രൗണിയോടു നേരിടുവാൻ ഉണ്ടായില്ല! ശക്തനായ ഘടോൽക്കചൻ മാത്രമേ ഉണ്ടായുള്ളു.

ക്രോധത്താൽ കണ്ണുരുട്ടി അവൻ വീണ്ടും കൈകൊട്ടി ആർത്ത്, ചുണ്ടുകടിച്ച്, ചൊടിച്ച് സൂതനോടു പറഞ്ഞു:'എന്നെ ദ്രൗണിയുടെ അടുത്തെത്തിക്കുക!' അവൻ ജൈത്രക്കൊടിയുള്ള ഘോരമായ രഥത്തിൽ ദ്രൗണിയുമായി ദ്വൈരഥത്തിന്നടുത്തു. അവൻ സിംഹമെന്നപോലെ ദ്രൗണിയുമായി രഥത്തിൽ ഇരുന്നുകൊണ്ടുള്ള ദ്വന്ദ്വയുദ്ധം തുടങ്ങി. സിംഹത്തെപ്പോലെ ഘോരമായി ആർത്ത് ദേവസൃഷ്ടമായ എട്ടു മണികളോടുകൂടിയ ഘോരമായ അശനിയെ ചാട്ടിവിട്ടു. ഉടനെ ദ്രൗണി വില്ല് തേരിൽ

വെച്ച് ആ അശനി വരുന്ന വരവിൽ ചാടിപ്പിടിച്ചു. ആ അശനി പിടിച്ച് അവന്റെനേരെതന്നെ ചാട്ടി. സൂതാശ്വധ്വജമൊത്ത ആ തേർ ചുട്ടുദഹിപ്പിച്ച് ആ വിദ്യുച്ഛക്തി ഭൂമിക്കുള്ളിൽ കടന്നുപോയി. ദ്രൗണിയുടെ ഈ തൊഴിൽകണ്ട് എല്ലാവരും പുകഴ്ത്തി. രുദ്രനിർമ്മിതമായ വിദ്യുച്ഛക്തിയാണ് ദ്രൗണിചാടിപ്പിടിച്ചത്. ഇതിൽപ്പരം അത്ഭുതം മറ്റെന്തുണ്ട്?

പിന്നെ ഭീമപുത്രൻ ധൃഷ്ടദ്യുമ്നന്റെ തേരിൽക്കയറി ഇന്ദ്രചാപം പോലെയുള്ള ഘോരമായ വില്ലെടുത്ത് മഹാത്മാവായ ദ്രൗണിയെ നോക്കി കൂരമ്പുവിട്ടു. ധൃഷ്ടദ്യുമ്നൻ കൂസൽകൂടാതെ പൊന്നുകെട്ടിച്ച ശരങ്ങൾ ദ്രൗണിയുടെ മാറിൽ എയ്തു. ദ്രൗണി അസംഖ്യം നാരാചങ്ങൾ അപ്പോൾ എയ്തു. അവയെ നിശിതമായ ബാണങ്ങൾകൊണ്ട് അവർ ഖണ്ഡിച്ചു. ആ നൃസിംഹന്മാരും ദ്രൗണിയും തമ്മിലുള്ള യുദ്ധം ഭയങ്കരമായി യോധന്മാർക്കു പ്രീതി വളർന്നു.

ഉടനെ ആയിരം തേരും മുന്നൂറാനകളും നൂറായിരം കുതിരകളുമായി ഭീമൻ അങ്ങോട്ടു പാഞ്ഞുചെന്നു. ദ്രൗണിക്കു കൂസലുണ്ടായില്ല. അനുജനോടുകൂടിയ ധൃഷ്ടദ്യുമ്നനോടും വീരനായ ഘടോൽക്കചനോടും ദ്രൗണി നിന്നുപൊരുതി. ആ പോരാട്ടത്തിൽ അശ്വത്ഥാമാവ് അത്യത്ഭുതം കാണിച്ചു. മറ്റു ഭൂതജാലത്തിന്ന് അസാദ്ധ്യമായ കർമ്മമാണ് അശ്വത്ഥാമാവു ചെയ്തത്. അല്പനിമിഷങ്ങൾകൊണ്ട് ദ്രൗണി സൂതൻ, തേർ, ആന എന്നിവയോടുകൂടിയ രാക്ഷസന്മാരുടെ അക്ഷൗഹിണിയെ ഒപ്പം കൂരമ്പെയ്തു നശിപ്പിച്ചു. ഭീമനും ഘടോൽക്കചനും ധൃഷ്ടദ്യുമ്നനും നോക്കിനില്ക്കെ, മാദ്രേയന്മാരും ധർമ്മരാജാവും കൃഷ്ണാർജ്ജുനന്മാരും നോക്കിനില്ക്കെ, പാണ്ഡവസൈന്യങ്ങളെ ദ്രൗണി കൊന്നൊടുക്കി.

ദ്രൗണി വലിച്ചുവിടുന്ന നാരാചങ്ങളേറ്റ് ആനകൾ ചത്ത് വലിയ കൊടുമുടിയോടുകൂടിയ പർവ്വതങ്ങൾ എന്നപോലെ വീണു. ആനകളുടെ തുമ്പിക്കൈകൾ മുറിഞ്ഞ് അങ്ങുമിങ്ങും ഉഴഞ്ഞു.

പിടയ്ക്കുന്ന പാമ്പുകളാലെന്നപോലെ മുറിഞ്ഞ തുമ്പിക്കൈകൾ കൊണ്ട് ഭൂമി ശോഭിച്ചു. സ്വർണ്ണനിർമ്മിതമായ കാൽ അറ്റുവീണു കിടക്കുന്ന കുടകൾകൊണ്ട് ഭൂമുഖം പ്രളയകാലത്ത് ചന്ദ്രസൂര്യഗ്രഹജാലങ്ങൾ ചിന്നിയ ആകാശംപോലെ ശോഭിച്ചു.

ധ്വജഖണ്ഡങ്ങളാകുന്ന തവളകളും, ഭേരികളാകുന്ന കൂറ്റൻ ആമകളും, ഛത്രങ്ങളാകുന്ന ഹംസങ്ങളും, ചാമരങ്ങളാകുന്ന പതയും, കങ്കങ്ങളും കഴുകന്മാരുമാകുന്ന ചീങ്കണ്ണികളും, നാനാ ശസ്ത്രങ്ങളായ മത്സ്യങ്ങളും, ആനകളാകുന്ന പെരുംപാറകളും, അശ്വങ്ങളാകുന്ന മകരങ്ങളും, തേർനിരയാകുന്ന കരയും, പതാകകളാകുന്ന വൃക്ഷങ്ങളും, ശരങ്ങളാകുന്ന മത്സ്യങ്ങളും, കത്തി, വേൽ, ഋഷ്ടി എന്നിവയാകുന്ന ഡുണ്ഡുഭത്തോടും, മജ്ജാമാംസങ്ങളാകുന്ന ചേറും, കബന്ധമാകുന്ന തോണികളും, മുടിക്കൂട്ടമാകുന്ന ചണ്ടികളുംചേർന്ന് ഭീരുക്കൾക്കു ഭയജനകമായവിധം ആന, കുതിര, കാലാൾ സൈന്യങ്ങളുടെ ദേഹങ്ങളിൽനിന്ന് ഒഴുകുന്ന രക്തപ്രവാഹത്താൽ ഉണ്ടായ ഒരു രക്തനദി ദ്രോണപുത്രൻ അവിടെ പ്രവഹിപ്പിച്ചു. യോധന്മാരുടെ ആർത്തനാദമാകുന്ന ഇരമ്പലോടുകൂടി രക്തത്തിരമാലകൾ അടിച്ചു. വസാദികൾ ചേർന്ന് ഘോരമായ ആ നദി കാലപുരിയാകുന്ന സമുദ്രത്തിലേക്ക് ഒഴുകി. ദ്രൗണി അങ്ങനെ അസംഖ്യം രാക്ഷസന്മാരെ കൊന്ന് ഭീമപുത്രനിൽ ശരജാലം വർഷിച്ചു.

വീണ്ടും ഭീമനോടും ധൃഷ്ടദ്യുമ്നനോടും ചൊടിച്ച് ദ്രൗണി ശരജാലം ചൊരിഞ്ഞു. പാർത്ഥന്മാരുടെ മഹാരഥന്മാരിൽ നാരാചം വർഷിച്ച് ആ മഹാശക്തൻ ദ്രുപദകുമാരനായ സുരഥനെ വധിച്ചു. പിന്നെ സുരഥന്റെ അനുജനായ ശത്രുഞ്ജയനേയും വധിച്ചു. പിന്നെ തീക്ഷ്ണമായ ശരംവിട്ട് സിംഹാരവം മുഴക്കി ദ്രൗണി പൃഷഘ്നനേയും ചന്ദ്രസേനനേയും വധിച്ചു. കുന്തിഭോജന്റെ പത്തു പുത്രന്മാരെ ദ്രൗണി പത്തു ശരങ്ങൾകൊണ്ടു വധിച്ചു. പിന്നെ ദ്രൗണി ശ്രുതായുസ്സിനേയും കാലപുരിയിലേക്കയച്ചു. പൊൻകടക്കെട്ടുള്ള രക്തഭോജിയായ മൂന്നു ശരങ്ങൾകൊണ്ട് ശക്തനായ ശത്രുഞ്ജയനേയും ശക്രലോകത്തേക്കു കയറ്റിവിട്ടു. അശ്വത്ഥാമാവു കോപിച്ച് ഘോരമായ ബാണം തൊടുത്ത് ചെവിയോളം വില്ലുവലിച്ച് ഉത്തമമായ സായകം, കാലദണ്ഡോഗ്രമായ സായകം, ഘടോൽക്കചന്റെ നേരെ വിട്ടു. ആ മഹാശരം ആ രക്ഷസ്സിന്റെ ദേഹം പിളർന്ന് ഭൂമി കീറി കടയോടുകൂടിക്കയറി. അവൻ വീണുമരിച്ചു എന്നു വിചാരിച്ച് ധൃഷ്ടദ്യുമ്നൻ ദ്രൗണിയുടെ പാർശ്വത്തിൽനിന്നു തേർ പിന്മാറ്റി. അപ്രകാരം ധർമ്മജന്റെ പട തേർ പിന്നോട്ടു നീക്കി. ശത്രുക്കളെ ജയിച്ച് വീരനായ ദ്രൗണി അട്ടഹസിച്ചു. നിന്റെ മക്കളും മറ്റു മഹാലോകരും അവനെ പ്രശംസിച്ചു പൂജിച്ചു.

വളരെയേറെ ശരനിരയേറ്റ് ദേഹം മുറിപ്പെട്ട് രാക്ഷസക്കൂട്ടം ചത്തു ചിതറിക്കിടക്കുന്ന ഭൂമി കൊടുമുടികൾ നിറഞ്ഞ പ്രദേശംപോലെ ദുർഗ്ഗമമായവിധം പടക്കളം രൗദ്രതയോടെ പ്രശോഭിച്ചു. ഗന്ധർവ്വന്മാരും സിദ്ധന്മാരും പിശാചുക്കളും പക്ഷികളും സുപർണ്ണന്മാരും നാഗങ്ങളും പിതൃക്കളും രാക്ഷസഗണങ്ങളും ഭൂതജാലങ്ങളും ദേവന്മാരും അപ്സരസ്സുകളും വീരനായ ദ്രൗണിയെ പ്രശംസിച്ചു പൂജിച്ചു.''

## 157. രാത്രിയുദ്ധം - ദ്രോണനും യുധിഷ്ഠിരനും തമ്മിലുള്ള യുദ്ധത്തിൽ കൗരവസേന ഓടുന്നു

സഞ്ജയൻ പറഞ്ഞു: ''ദ്രുപദപുത്രന്മാരേയും, കുന്തിഭോജപുത്രന്മാരേയും, അസംഖ്യം രാക്ഷസന്മാരേയും ദ്രൗണി വധിച്ചതു കണ്ട് യുധിഷ്ഠിരനും, ഭീമസേനനും, ധൃഷ്ടദ്യുമ്നനും, യുയുധാനനും ഒന്നിച്ചു യുദ്ധിത്തിന്നൊരുങ്ങി. സോമദത്തൻ സാത്യകിയെക്കണ്ടു വീണ്ടും ചൊടിച്ച് വളരെ ശരങ്ങൾ ചൊരിഞ്ഞു മൂടി. പിന്നെ ആ ഘോരമായ യുദ്ധം അത്യത്ഭുതമായ ഒരു കാഴ്ചയായി പരിണമിച്ചു. രണ്ടുകൂട്ടരും ജയം കാംക്ഷിച്ചുകൊണ്ടു ഘോരമായി പോരാടി. സാത്വതന്നുവേണ്ടി ഭീമസേനൻ ആ കൗരവനെ നൂറു ശരങ്ങൾ എയ്തു. സോമദത്തൻ ഭീമനെ എതിർത്ത് നൂറമ്പ് എയ്തു. ഉടനെ സാത്യകിയും പുത്രദുഃഖാർത്തനായ ആ വൃദ്ധനെ, യയാതിയെപ്പോലെ ഗുണാഢ്യനായ ആ വൃദ്ധഗുണാഢ്യനെ, വജ്രംപോലെയുള്ള പത്തു ശരങ്ങൾ കൊണ്ട് എയ്തു. ശക്തികൊണ്ട് അവനെ കീറി ഏഴമ്പ് പിന്നേയും എയ്തു. സാത്യകിക്കുവേണ്ടി ഭീമസേനൻ, പുതിയതും ദൃഢവുമായ ഒരു ഘോരപരിഘം സോമദത്തന്റെ ശിരസ്സിൽ വിട്ടു. ഉടനെതന്നെ ശൈനേയനും മുഖ്യമായ, അഗ്നിസദൃശമായ ബാണം വിട്ടു. ചിറകുള്ള ആ ബാണം സോമദത്തന്റെ മാറിൽ ചെന്നുതറച്ചു. ഒപ്പം പരിഘവും ചെന്നേറ്റു. ഉടനെ സോമദത്തൻ വീണു. മകൻ മോഹിച്ചു വീണതു കണ്ട് ബാൽഹീകൻ പാഞ്ഞുചെന്ന് കാലവർഷത്തിലെ മേഘംപോലെ ശരവർഷം തുടർന്നു. സാത്വതന്നുവേണ്ടി ഭീമസേനൻ ഒമ്പതു ശരങ്ങൾകൊണ്ടു ബാൽഹീകരാജാവിനെ പീഡിപ്പിക്കുമാറ് എയ്തു. ഉടനെ ബാൽഹീകൻ ചൊടിച്ച് ഭീമന്റെ മാറിലേക്ക് മഹാബാഹുവായ ഇന്ദ്രൻ വജ്രം എന്നപോലെ കരുത്തേറിയ ഒരു ശരം വിട്ടു. അതേറ്റ് ഭീമൻ ഒന്നിളകുകമാത്രമല്ല, മോഹാലസ്യപ്പെടുകയും ചെയ്തു. മോഹത്തിൽനിന്നുണർന്ന ഭീമൻ അവന്റെ നേരേ ഗദ ഓങ്ങിഎറിഞ്ഞു. ഭീമൻ വിട്ട ഗദ ബാൽഹീകന്റെ തല തെറിപ്പിച്ചു. ഇടിവെട്ടേറ്റ മരംപോലെ ബാൽഹീകരാജാവ് നിലത്തു വീണു.

ആ നരർഷഭനായ ബാൽഹീകവീരനെ കൊന്നത് കണ്ടു രാമതുല്യന്മാരായ നിന്റെ പത്തു പുത്രന്മാർ ഭീമസേനന്റെ നേരെ കുതിച്ചുചെന്നു. നാഗദത്തൻ, ദൃഢരഥൻ, വീരബാഹു, വയൻ, ഭുജൻ, ദൃഢൻ, സുഹസ്തൻ, വിജയസ്സ്, ഉഗ്രയായി, പ്രമാഥൻ എന്നിവർ അടുത്തു വരുന്നതുകണ്ട് കോപിച്ച് ഭീമൻ ശരങ്ങൾ എടുത്ത് ഓരോരുത്തനിൽ നോക്കി ഭീമൻ മർമ്മങ്ങൾതോറും എയ്തു. ഭീമന്റെ ബാണമേറ്റ് ഓജസ്സറ്റ് അവർ ഓരോരുത്തരായി മരിച്ചുവീണു. കാറ്റേറ്റ് ഒടിഞ്ഞ വൃക്ഷങ്ങൾ കുന്നിൽനിന്നു വീഴുന്നതുപോലെ, നിന്റെ മക്കളെ പത്തുപേരേയും പത്ത് എഴുത്താണിയമ്പുകൾകൊണ്ട് ഭീമസേനൻ കൊന്നുവീഴ്ത്തി. പിന്നെ

ഭീമൻ കർണ്ണന്റെ ഏറ്റവും ഇഷ്ടപ്പെട്ട പുത്രനായ വൃഷസേനനെ എയ്തു. അപ്പോൾ കർണ്ണന്റെ പ്രസിദ്ധസോദരനായ വൃകരഥൻ ഭീമന്റെ നേരെ നാരാചംവിട്ടു നേരിട്ട് ഏറ്റു. അപ്പോൾ അങ്ങയുടെ ഏഴ് അളിയന്മാരെ (ഭാര്യയുടെ ഏഴു സഹോദരന്മാരെ) ഏഴു നാരാചങ്ങൾകൊണ്ടു കൊന്നുവീഴ്ത്തി. ശതചന്ദ്രനെ ഭീമൻ വധിച്ചതുകണ്ട് സഹിക്കാതെ ശകുനിയുടെ കൊച്ചനുജന്മാരായ ഗവാക്ഷൻ, ശരഭൻ എന്നിവർ പാഞ്ഞുവന്ന് കൂരമ്പുകളാൽ ഭീമനെ പ്രഹരിച്ചു. മഴയാൽ അദ്രി എന്നപോലെ ഭീമൻ നാരാചവർഷം ഏറ്റു. ഉടനെ അഞ്ചമ്പുകൊണ്ട് അഞ്ചു ശക്തന്മാരായ ആ മഹാരഥന്മാരെ ഭീമൻ വധിച്ചു. ആ വീരന്മാരെ കൊന്നതുകണ്ട് രാജാക്കന്മാർ ഇളകി. ഉടനെ യുധിഷ്ഠിരൻ കോപിച്ച് നിന്റെ സൈന്യത്തെ ദ്രോണൻ നിന്റെ മക്കളോടൊന്നിച്ചു നോക്കി നിൽക്കെത്തന്നെ തകർത്തു. ശൂരന്മാരായ മാളവന്മാർ അംബഷ്ഠന്മാർ, ശിബിമാർ എന്നിവരെയെല്ലാം യുദ്ധത്തിൽ കാലപുരിയിലേക്കു യുധിഷ്ഠിരൻ അയച്ചു. വസാതികളേയും, ബാൽഹീകരേയും, ശൂരസേനന്മാരേയും അഭീഷഹരേയും പോരിൽ അറുത്തു. മാംസച്ചോരച്ചേറാണ്ടവിധത്തിൽ മന്നിടം കുഴഞ്ഞു. യൗധേയരേയും, മാളവരേയും, മദ്രകക്കൂട്ടരേയും, മറ്റു ശൂരന്മാരേയും ക്ഷണത്തിൽ ബാണജാലങ്ങൾകൊണ്ട് അറുത്തു കാലപുരി കയറ്റി. ഉടനെ യുധിഷ്ഠിരന്റെ തേരിന്റെ നേർക്കു ബഹളം പുറപ്പെട്ടു. 'കൊല്ലുവിൻ! നേടുവിൻ! പിടിക്കുവിൻ, ചെന്ന് എയ്യുവിൻ! വെട്ടിമുറിക്കുവിൻ!' എന്നീവാക്കുകൾ ഉച്ചത്തിൽ മുഴങ്ങി. യുധിഷ്ഠിരൻ സൈന്യങ്ങളെ ഓടിക്കുന്നതു കണ്ട് ദുര്യോധനന്നു സഹിക്കാൻ കഴിഞ്ഞില്ല. നിന്റെ പുത്രൻ പറഞ്ഞതനുസരിച്ച് ദ്രോണൻ ഉടനെ യുധിഷ്ഠിരന്റെ നേരെ വിശിഖങ്ങളുമായി ചെന്നേറ്റു. വായവ്യാസ്ത്രം ദ്രോണൻ യുധിഷ്ഠിരന്റെ നേരെ വിട്ടു. ആ ദിവ്യാസ്ത്രത്തെ ദിവ്യാസ്ത്രംകൊണ്ടുതന്നെ യുധിഷ്ഠിരൻ നശിപ്പിച്ചു. ഉടനെ വാരുണാസ്ത്രം, യാമ്യാസ്ത്രം, ആഗ്നേയാസ്ത്രം, ത്വാഷ്ടാസ്ത്രം, സാവിത്രാസ്ത്രം എന്നിവയെല്ലാം പടുക്രുദ്ധനായ ദ്രോണൻ യുധിഷ്ഠിരവധത്തിന്നായി പ്രയോഗിച്ചു. ദ്രോണൻ എയ്യുന്ന ഓരോ അസ്ത്രവും നിർഭയനായ യുധിഷ്ഠിരൻ പ്രത്യസ്ത്രംകൊണ്ട് ഉടനുടൻ നശിപ്പിച്ചു. ശപഥം ശരിയാക്കുവാനായി കുംഭസംഭവനായ ദ്രോണൻ ഒരുങ്ങി. ഐന്ദ്രവും പ്രാജാപത്യവും പ്രയോഗിച്ചു. ധർമ്മജന്റെ നാശത്തിന്ന് ഇച്ഛിക്കുന്ന നിന്റെ പുത്രന്ന് ആവുന്നവിധം സഹായം ചെയ്തു. കുരുക്ഷിതീശനായ ധർമ്മപുത്രൻ, ഗജത്തെപ്പോലേയും, സിംഹത്തെപ്പോലെയും ഘനമായി നടക്കുന്ന ആ രാജശ്രേഷ്ഠൻ, വിരിഞ്ഞ മാറും, അരുണായതമായ നേത്രവുമുള്ള വീരൻ, മഹേന്ദ്രാസ്ത്രം എയ്ത് ദ്രോണന്റെ അസ്ത്രത്തെ തകർത്തുവിട്ടു. അസ്ത്രങ്ങൾ ഇപ്രകാരം തകർത്തുവിട്ടതു കണ്ട് ക്രുദ്ധനായ ദ്രോണൻ യുധിഷ്ഠിരവധത്തിന്നായി ബ്രഹ്മാസ്ത്രം വിട്ടു. കടുത്ത കൂരിരുൾ വ്യാപിച്ച് ഒന്നും അറിയാത്ത മട്ടായി. അപ്പോൾ എല്ലാ ഭൂതങ്ങളും വല്ലാതെ ത്രസിച്ചു. അങ്ങനെ ബ്രഹ്മാസ്ത്രം ഉയർന്ന സമയത്ത് യുധിഷ്ഠിരൻ ബ്രഹ്മാസ്ത്രത്തെ ബ്രഹ്മാസ്ത്രംകൊണ്ടുതന്നെ തടുത്തു. സേനാമുഖ്യന്മാർ ഇതുകണ്ട് നരമുഖ്യനായ യുധിഷ്ഠിരനെ പ്രശംസിച്ചു. സർവ്വ യുദ്ധമുറകളും നല്ലപോലെ അറിയുന്ന ആ മഹാത്മാക്കളെ സർവ്വജനങ്ങളും പുകഴ്ത്തി.

പിന്നെ യുധിഷ്ഠിരനെ വിട്ട് ദ്രോണൻ ദ്രുപദന്റെ സൈന്യത്തെ ക്രോധത്താൽ കണ്ണുരുട്ടി അസ്ത്രംവിട്ട് മുടിക്കുവാൻ തുടങ്ങി. ദ്രോണൻ കൊന്നുവിടുന്ന പാഞ്ചാല്യന്മാർ ഭയപ്പെട്ട് ഓട്ടമായി. ഭീമനും, മഹാത്മാവായ അർജ്ജുനനും കണ്ടുനില്ക്കെ സൈന്യങ്ങൾ ഓടുന്നതു കണ്ടപ്പോൾ ഭീമാർജ്ജുനന്മാർ അവരുടെ സഹായത്തിന്നായി ചെന്നു. വലത്തുഭാഗത്ത് അർജ്ജുനനും ഇടത്തുഭാഗത്ത് ഭീമനും എത്തി. രണ്ടുപേരും ദ്രോണനെ ശരവൃഷ്ടി വർഷിച്ചു. ഉടനെ കേകയന്മാരും, സൃഞ്ജയന്മാരും പാഞ്ചാലവീരന്മാരും അവരെ പിന്തുടർന്നു. മത്സ്യസാത്വതവീരന്മാരും എത്തി. ഉടനെ കിരീടി യുദ്ധത്തിൽ മുടിക്കുന്ന ഭാരതപ്പട ഉഴന്നുതകർന്ന് ഛിന്നഭിന്നമായി. വീണ്ടും ഇരുട്ടുവ്യാപിച്ചു. നിദ്രയും ജനങ്ങളെ തളർത്തി. രാജാവേ, ദ്രോണനും നിന്റെ പുത്രനും എത്രതന്നെ ശ്രമിച്ചിട്ടും തളർന്നുപോയ പടയാളികൾ പാഞ്ഞു പോകുമ്പോൾ അവരെ നിർത്തുവാൻ പറ്റിയില്ല."

## 158. രാത്രിയുദ്ധം – കൃപനും കർണ്ണനും തമ്മിൽ വാഗ്വാദം കർണ്ണൻ കൃപനെ അധിക്ഷേപിക്കുന്നു

സഞ്ജയൻ പറഞ്ഞു: "പാണ്ഡവന്മാരുടെ പെരുംപട കയറുന്നതു കണ്ടപ്പോൾ അസഹ്യമാണെന്നു വിചാരിച്ച് സുയോധനൻ കർണ്ണനോടു പറഞ്ഞു: 'അല്ലയോ മിത്രവത്സലാ, മിത്രങ്ങൾക്ക് ഇതാ പ്രവർത്തിക്കേണ്ട കാലം വന്നുചേർന്നിരിക്കുന്നു. കർണ്ണാ, സർവ്വ യോദ്ധാക്കളേയും രഥീന്ദ്രന്മാരേയും നീ പോരിൽ രക്ഷിക്കുക! പാഞ്ചാലരും, കേകയരും, മത്സ്യരും, പാണ്ഡുവീരന്മാരും ചീറ്റുന്ന സർപ്പങ്ങളെപ്പോലെ ചുറ്റും ഏറ്റെതിർക്കുമ്പോൾ നീ എന്തു വിചാരിക്കുന്നു? അവരൊക്കെ ഹർഷത്തോടെ ആർക്കുന്നതു നീ കേൾക്കുന്നില്ലേ? പാണ്ഡവന്മാർ ഹിതകാംക്ഷികളായി സന്നദ്ധരായിരിക്കുന്നു. ശക്രോപമന്മാരായ അവർ പാഞ്ചാലവീരന്മാരോടുകൂടി കയറുന്നു.'

കർണ്ണൻ പറഞ്ഞു: "പാർത്ഥനെ കാക്കുവാനായി ഇന്ദ്രൻ തന്നെ വന്നാലും അവനേയും ഞാൻ പരാജിതനാക്കി ആ പാണ്ഡവനെ കൊന്നുകളയും. ഞാൻ നിന്നോടു സത്യം ഏറ്റു പറയുന്നു! നീ എന്റെ വാക്കു വിശ്വസിക്കുക! ഞാൻ സകല പാണ്ഡവന്മാരേയും അവരോടു കൂടുന്ന പാഞ്ചാലന്മാരേയും കൊന്നുകളയും. സ്കന്ദൻ ഇന്ദ്രനെന്നപോലെ ഞാൻ അങ്ങയ്ക്കു വിജയം നേടിത്തരും. ഈ സംഗരത്തിൽ ഞാൻ അങ്ങയ്ക്ക് ഇഷ്ടം ചെയ്യുന്നതാണ്. എല്ലാ പാർത്ഥന്മാരിലും വെച്ച് ഏറ്റവും ബലവാനാണ് അർജ്ജുനൻ. ഇന്ദ്രൻ തന്ന അമോഘമായ വേൽ ഞാൻ അവന്റെ നേർക്കു ചാട്ടുന്നതാണ്. അല്ലയോ മാനദാ! ആ വില്ലാളി മരിച്ചുകഴിഞ്ഞാൽ അവന്റെ സകല ഭ്രാതാക്കന്മാരും നിന്റെ പാട്ടിലാകും. ഒരുപക്ഷേ, വീണ്ടും കാടുകയറിയെന്നും വരും. ഹേ, കൗരവ്യാ! ഞാൻ ജീവിച്ചിരിക്കുമ്പോൾ നീ എന്തിന്നു വിഷാദിക്കുന്നു? ഒട്ടും വിഷാദിക്കേണ്ട. എല്ലാ പാണ്ഡവരും ഒത്തുകൂടട്ടെ; എല്ലാറ്റിനേയും ഞാൻ ജയിക്കാം. പാഞ്ചാലകേകയന്മാരേയും എത്തിച്ചേരുന്ന വൃഷ്ണികളേയും സകലത്തിനേയും അമ്പെയ്തു ഖണ്ഡംഖണ്ഡമായി നുറുക്കി ഈ ഭൂമി ഞാൻ അങ്ങയ്ക്കു ശാശ്വതമായി നല്കുന്നതാണ്."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന കർണ്ണനോട് ശാരദ്വതനായ കൃപൻ മന്ദഹാസത്തോടെ പറഞ്ഞു: 'എടോ കർണ്ണാ, വാക്കുകൊണ്ട് മാത്രം കാര്യം സാധിക്കുമെങ്കിൽ വളരെ നല്ലതുതന്നെ! കുരുനാഥനായ സുയോധനൻ നിന്റെ വാക്കാൽ, നാഥനായ നിന്നാൽ സനാഥനായിരിക്കുന്നു! എടോ കർണ്ണാ, നീ രാജാവിന്റെ മുമ്പിൽ മേനിപറഞ്ഞതു മതി. ഞാൻ നിന്റെ വിക്രമവും കണ്ടില്ല, ഫലവും കണ്ടില്ല. എടോ സൂതപുത്രാ, നീ പല പ്രാവശ്യവും പാണ്ഡവന്മാരോട് ഏറ്റതും അതിലൊക്കെ പാണ്ഡവന്മാർ നിന്നെ തോല്പിച്ചോടിച്ചതും ഞങ്ങൾ കണ്ടിരിക്കുന്നു! മുമ്പ് ധാർത്തരാഷ്ട്രനെ ഗന്ധർവ്വന്മാർ പിടിച്ചുകെട്ടിക്കൊണ്ടുപോയ അന്ന് പടയാളികൾ പൊരുതിക്കൊണ്ടുനില്ക്കെ, മുമ്പേതന്നെ നീ ഓടിക്കളഞ്ഞില്ലേ? വിരാടപുരിയിൽ ചെന്നുചേർന്ന കൗരവന്മാരെയൊക്കെ അന്ന് ഫൽഗുനൻ ജയിച്ചില്ലേ? തമ്പിമാരോടുകൂടി നിന്നേയും അവൻ അന്നു ജയിച്ചില്ലേ? ഒറ്റ ഫൽഗുനനെ ജയിക്കുവാൻ നീ ആളല്ല. പിന്നെ നീ കൃഷ്ണനോടുകൂടിയ പാണ്ഡവരെയൊക്കെ ജയിക്കാനാണ് ആഗ്രഹിക്കുന്നത്! നീ വലിയ പൊങ്ങച്ചമൊന്നും പറയേണ്ട. മിണ്ടാതെ നിന്ന് പൊരുതുക സൂതപുത്രാ! മിണ്ടാതെനിന്നു പൊരുതുന്നതാണ് പുരുഷന്മാരുടെ വ്രതം! വെള്ളമില്ലാത്ത ശരൽക്കാലമേഘത്തെപ്പോലെ ഇരമ്പിയിട്ട് എന്തു പ്രയോജനമാണുള്ളത്? ഇതൊന്നും ദുര്യോധനൻ മനസ്സിലാക്കുന്നില്ല. നിന്റെ ഈ ഗർജ്ജനം എത്ര നേരത്തേക്കുണ്ട്? ഹേ, രാധേയാ! പാർത്ഥനെ കാണുന്നതുവരെ നീ നിന്നു ഗർജ്ജിക്കും. പാർത്ഥനെ അടുത്തു കണ്ടാൽ അപ്പോൾ നില്ക്കും നിന്റെ ഗർജ്ജിതമൊക്കെ. പാർത്ഥന്റെ ബാണം ഏല്ക്കാത്തതുകൊണ്ടല്ലേ നീ ഗർജ്ജിക്കു

ന്നത്? പാർത്ഥന്റെ ബാണം ഏറ്റാൽ അതോടുകൂടി തീരും നിന്റെ ഗർജ്ജിതമൊക്കെ. ക്ഷത്രിയന്മാരുടെ ശൂരത ബാഹുവീര്യത്തിലാണ്, ബ്രാഹ്മണരുടെ ശൂരത വാക്കിലാണ്. അർജ്ജുനന്റെ ശൂരത ധനുസ്സിലാണ്. കർണ്ണന്റെ ശൂരത മനോരഥത്തിലാണ്. രുദ്രന്നുപോലും ഭീതിയുണ്ടാക്കിയ പാർത്ഥനോട് എതിർക്കുവാനുള്ള കഴിവ് ആർക്കുണ്ട്?'

ഇപ്രകാരം ശാരദ്വതൻ ചൊടിച്ച് കർണ്ണനെ അധിക്ഷേപിച്ചപ്പോൾ പോരാളിപ്രവരനായ കർണ്ണൻ ഇപ്രകാരം മറുപടിപറഞ്ഞു: ''ശൂരന്മാർ മഴക്കാറുപോലെ ഗർജ്ജിക്കുകയും ഫലം ദാനംചെയ്യുകയും ചെയ്യും! മണ്ണിൽ വിതയ്ക്കുന്ന വിത്തു പാഴാവുകയില്ല! പോരിൽ ശൂന്മാർ വീരവാദം ചെയ്യുന്നതിൽ യാതൊരു കുറ്റവും ഞാൻ കാണുന്നില്ല. അവർ യഥാകാലം മേനിപറയുകയും പോരിൽ ഭാരം വഹിക്കുകയും ചെയ്യും. ഏതേതു ഭാരം വഹിക്കുവാനാണ് പുരുഷൻ വിചാരിക്കുന്നത്, അതാതു കാര്യത്തിൽ ദൈവസഹായം ഉണ്ടാവുകയും ചെയ്യും. അതിൽ യാതൊരു സംശയവുമില്ല. ഞാൻ പരിശ്രമശീലനാണ്. മനസ്സു കൊണ്ടു ഭാരം ഏല്ക്കുന്നവനുമാണ്. കൃഷ്ണനോടും സാത്യകിയോടുംകൂടിയ പാർത്ഥന്മാരെയെല്ലാം പോരിൽ ജയിച്ച് ഞാൻ ഗർജ്ജിക്കും! അട്ടഹസിക്കും! തനിക്ക് അതിൽ വല്ല ചേതവുമുണ്ടോ! ശൂരന്മാർ വെറുതെ ഗർജ്ജിക്കുകയില്ല, ശരൽക്കാലത്തെ കാറുപോലെ ഗർജ്ജിക്കുകയില്ല ശൂരന്മാർ. തന്റെ സാമർത്ഥ്യം അറിയുന്ന പണ്ഡിതന്മാരായ ശൂരന്മാർ ഗർജ്ജിക്കും! എടോ ഗൗതമാ, ഞാൻ കരുതി ഒരുങ്ങിവരുന്ന കൃഷ്ണാർജ്ജുനന്മാരെ പോരിൽ ഇപ്പോൾ ജയിക്കുവാൻ മനസ്സിൽ ഉറച്ചിരിക്കയാണ്. അതുകൊണ്ടുതന്നെയാണ് ഗർജ്ജിക്കുന്നതും. എടോ ബ്രാഹ്മണാ, താൻ കണ്ടുകൊള്ളുക, എന്റെ ഗർജ്ജിതത്തിന്റെ ഫലം. കൃഷ്ണനോടും സാത്യകിയോടുംകൂടിയ പാർത്ഥന്മാരെ ഞാൻ പോരിൽ ജയിച്ച് ഈ ഭൂമി നിഷ്കണ്ടകമാക്കി ദുര്യോധനന്ന് ദാനം ചെയ്യും.''

കൃപൻ പറഞ്ഞു: ''എടോ സൂതജാ! ഞാൻ നിന്റെ മനോരഥപ്രലാപങ്ങളൊന്നും കേൾക്കാൻ തയ്യാറില്ല. നീ കൃഷ്ണന്മാരേയും ധർമ്മജനേയും ആക്ഷേപിക്കുകയാണ്. യുദ്ധകോവിദന്മാരെവിടെ! കൃഷ്ണാർജ്ജുനന്മാരെവിടെ! ദേവന്മാർക്കും ഗന്ധർവ്വന്മാർക്കും, മർത്ത്യന്മാർക്കും, അഹികൾക്കും, വിഹഗർക്കും, ദൈത്യന്മാർക്കും, അജേയന്മാരായ കൃഷ്ണാർജ്ജുനന്മാർ ഏത് രാജാവിനെ പോരിൽ സഹായിക്കുന്നുവോ ആ രാജാവിന്നാണ് വിജയം. ബ്രഹ്മണ്യനും, സത്യവാനും, ദാന്തനും, പിതൃദൈവതപൂജകനും, സത്യധർമ്മപരനും, പിന്നെ വിശേഷിച്ച് അസ്ത്രവിത്തമനും, കൃതജ്ഞനും, ധൃതിമാനുമാണല്ലോ ധർമ്മപുത്രൻ! ആ മഹാന്റെ അനുജന്മാർ ശക്തന്മാരും അസ്ത്രശാലികളുമാണ്. ഗുരുവൃത്തിയുള്ള പ്രാജ്ഞന്മാരും, ധർമ്മനിത്യന്മാരും, കീർത്തിമാന്മാരുമാണ്. ചാർച്ചക്കാരാണെങ്കിൽ ശക്രവീര്യന്മാരും കൂറ് വളരെയുള്ള യോദ്ധാക്കളുമാണ്. ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, ദൗർമ്മുഖി, ജനമേജയൻ, ചന്ദ്രസേനൻ, മദ്രസേനൻ, കീർത്തിവർമ്മൻ, ധ്രുവൻ, ധരൻ, വസുചന്ദ്രൻ, രാമചന്ദ്രൻ, സിംഹചന്ദ്രൻ, സുതേജനൻ ഇങ്ങനെയുള്ള ദ്രുപദപുത്രന്മാരും അസ്ത്രജ്ഞനായ ദ്രുപദരാജാവും, അവർക്കു തുണയായി മത്സ്യരാജാവും സഹജന്മാരോടുകൂടി നില്ക്കുന്നു. ഗജാനീകൻ, ശ്രുതാനികൻ, വീരഭദ്രൻ, സുദർശനൻ, ശ്രുതധ്വജൻ, ബലാനീകൻ, ജയാനീകൻ, ജയപ്രിയൻ, വിജയൻ, ലബ്ധലക്ഷൻ, ജയാശ്വൻ, രഥവാഹനൻ, ചന്ദ്രോദയൻ, കാമരഥൻ എന്നീ വിരാടാനുജന്മാർ നല്ലവരാണ്. യമന്മാരും, ദ്രൗപദേയന്മാരും, ഘടോൽക്കചനിശാടനും ഏത് രാജാവിന്നുവേണ്ടി പൊരുതുന്നുവോ ആ രാജാവിന്നുണ്ടോ പിന്നെ ക്ഷയം? ഇവരും മറ്റുപല മഹാശയന്മാരും വീരന്മാരും പാണ്ഡവന്റെ ഗണത്തിൽപ്പെട്ടവരുമാണല്ലോ. ദേവന്മാരോടും അസുരന്മാരോടും മനുഷ്യരോടുകൂടിയ ഈ ലോകമൊക്കെ, യക്ഷരാക്ഷസന്മാരോടും സർപ്പങ്ങളോടും ഗജങ്ങളോടും കൂടിയ സകല ഭൂതകുലസങ്കുലമായ ഈ ലോകമൊക്കെ, അസ്ത്രവീര്യംകൊണ്ട് ഭീമാർജ്ജുനന്മാർ ഒടുക്കിക്കളയും. ഘോരമായ നോട്ടംകൊണ്ട് യുധിഷ്ഠിരൻ ഈ ഭൂമി ചുട്ടെരിച്ചുകളയും അപ്രമേയബലനായ കൃഷ്ണൻ ഏവർക്ക് സഹായമായി നില്ക്കുന്നുവോ, അവരെ പോരിൽ ജയിക്കുവാൻ കർണ്ണാ, നീ എങ്ങനെ മോഹിക്കുന്നു? എടോ സൂതപുത്രാ! നിന്റെ വിവരക്കേടു ചെറുതല്ല. നിന്റെ ഒഴിയാത്ത തെറ്റ് തെറ്റൊന്നുമല്ല. നീ എന്നും മാധവനോടു പൊരുതുവാനാണല്ലോ ഉദ്യമിക്കുന്നത്?''

സഞ്ജയൻ പറഞ്ഞു: ''ഇപ്രകാരം കൃപൻ പറയുന്നതു കേട്ടു ചിരിച്ചുകർണ്ണൻ ആ ഗുരുവിനോട് ഇങ്ങനെ മറുപടി പറഞ്ഞു: ''ഹേ, ബ്രാഹ്മണാ! ഭവാൻ പാണ്ഡവരെപ്പറ്റി പറഞ്ഞത് സത്യമാണ്. ഇവയും വേറെ പലതുമുണ്ട്, പാണ്ഡവർക്കു ഗുണങ്ങൾ. ഇന്ദ്രാദി വിബുധന്മാർക്കുപോലും പാണ്ഡവരെ ജയിക്കുവാൻ കഴികയില്ല. ദൈത്യന്മാർക്കും ഗന്ധർവ്വന്മാർക്കും യക്ഷന്മാർക്കും, അഹികൾക്കും പിശാചുക്കൾക്കും രാക്ഷസന്മാർക്കും അവരെ ജയിക്കുവാൻ സാദ്ധ്യമല്ല. എന്നാലും ഞാൻ പാർത്ഥനെ ജയിക്കും. ഇന്ദ്രൻ തന്ന വേൽ എന്റെ കൈവശമുണ്ട്. അതുകൊണ്ട് ഞാൻ അടരിൽ സവ്യസാചിയെ കൊന്നുകളയാം. അവൻ വധിക്കപ്പെട്ടാൽ കൃഷ്ണനും സഹോദരന്മാരും പാർത്ഥനില്ലാതെ ഭൂമി ഏല്ക്കുവാൻ ശക്തരായിത്തീരുകയില്ല. അവർ എല്ലാവരും നശിച്ചാൽ ഈ സമുദ്രത്തോടുകൂടിയ ഭൂമി മുഴുവൻ യാതൊരു യത്നവും കൂടാതെ കൗരവേന്ദ്രന്റെ അധീനത്തിലാകും. നീതികൊണ്ട് കാര്യമൊക്കെ സാധിക്കും. എനിക്ക് അതിൽ യാതൊരു ശങ്കയുമില്ല. ഈ കാര്യം കണ്ടറിഞ്ഞിട്ടുതന്നെയാണ് ഞാൻ ഗർജ്ജിച്ചത്. ബ്രാഹ്മണാ! അങ്ങ് മഹാ ഭോഷൻതന്നെ! തന്തക്കഴുവേറിബ്രാഹ്മണനാണ് നീ. യുദ്ധത്തിൽ പ്രജ്ഞയൊക്കെ നശിച്ചവനാണ്! പാർത്ഥന്മാരിൽ കൂറുള്ളവനുമാണ്! അതുകൊണ്ടാണ് നീ എന്നെ നിന്ദിക്കുന്നത്! മനസ്സിലായോ? ഇനി ഇങ്ങനെ നീ എന്റെ മുഖത്തു നോക്കി അസംബന്ധം പുലമ്പിയാൽ, അപ്രിയം പറഞ്ഞാൽ, ഉടനെ വാൾ ഊരി എടാ, ദുഷ്ടാ! നിന്റെ നാവ് ഞാൻ അരിഞ്ഞുകളയും. എടാ ദുഷ്ടാ, നീ പാണ്ഡവരെ പോരിൽ പുകഴ്ത്തുകയാണോ? നീ ഈ കൗരവപ്പടയിൽവെച്ച് ഇങ്ങനെ പറഞ്ഞാൽ അവരൊക്കെ ഭയപ്പെടുകയില്ലേ, ദുഷ്ടാ! ഞാൻ പറയുന്ന വാക്ക് നീ ശരിക്കു നിന്നുകേൾക്കൂ! ദുര്യോധനൻ, ദ്രോണൻ, സൗബലൻ, ദുസ്സഹൻ, ജയൻ, ദുശ്ശാസനൻ, മദ്രരാജൻ, വൃഷസേനൻ, നീ, സോമദത്തൻ, വിവിംശതി, ദ്രൗണി ഇവരൊക്കെ സന്നദ്ധരായി നില്ക്കുന്നു. ഇവരൊക്കെ യുദ്ധവിശാരദന്മാരുമാണ്. ഇവരെവെല്ലുവാൻ ശക്രാഭനായ ശത്രുവിന്നുപോലും സാദ്ധ്യമല്ല. ശൂരന്മാരായ ഇവർ കൃതാസ്ത്രന്മാരും, ശക്തന്മാരും, സ്വർഗ്ഗകാംക്ഷികളുമാണ്. ധർമ്മജ്ഞന്മാരും, യുദ്ധദക്ഷന്മാരുമായ ഇവർ ദേവന്മാരെപ്പോലും വധിക്കും. ഇവരൊക്കെ പാണ്ഡവന്മാരെ നശിപ്പിക്കുവാൻ ഒരുങ്ങിനില്ക്കുന്നു! ജയാർത്ഥിയായ ദുര്യോധനന്നുവേണ്ടി ഒരുങ്ങിനിൽക്കുന്നു. ശക്തന്മാർക്കും ബലം ദൈവായത്തമാണെന്ന് ഞാൻ വിചാരിക്കുന്നു! മഹാഭുജനായ ഭീഷ്മനും ശരശതങ്ങളേറ്റു വീണില്ലേ! വികർണ്ണനും, ചിത്രസേനനും, ബാൽഹീകനും, ജയദ്രഥനും, ഭൂരിശ്രവാവും, ജയനും ജലസന്ധനും, സുദക്ഷിണനും, ശല്യനും, വീര്യവാനായ ഭഗദത്തനും ഇവരും മറ്റുപലരും ദേവന്മാർക്കുപോലും അജയ്യരാണ്. ഈ വീരന്മാർ പാണ്ഡുപുത്രരേക്കാൾ ബലവാന്മാരാണ്. എന്നിട്ടും ഇവരിൽ പലരും പോരിൽ ചത്തില്ലേ? എടോ പുരുഷാധമാ! വിഡ്ഢീ! ഇതൊക്കെ ദൈവയോഗമാണ്! അല്ലാതെ എന്താണെന്നാണ് നീ വിചാരിക്കുന്നത്? നീ നിത്യവും ദുര്യോധനന്റെ ശത്രുക്കളെ വാഴ്ത്തിപ്പറയുന്നുണ്ടല്ലൊ. അവരിലും നൂറും ആയിരവും വീരന്മാർ മരിച്ചില്ലേ? കുരുക്കളുടേയും പാണ്ഡവരുടേയും സൈന്യങ്ങൾ ദിവസേന ക്ഷയിക്കുന്നുണ്ട്. ഈ നാശത്തിൽ പാണ്ഡവന്മാരുടെ യോഗ്യതയൊന്നും ഞാൻ കാണുന്നില്ല, നീചനായ നീ അവരിൽ എന്നും യോഗ്യത കാണുന്നതാനും! അവർ ബലിഷ്ഠരാണുപോലും! ആ ബലിഷ്ഠരോട് ഏറ്റു പൊരുതുവാൻതന്നെയാണ് ഞാൻ ഒരുങ്ങുന്നത്. എന്റെ സർവ്വശക്തിയും എടുത്തു ഞാൻ ദുര്യോധനന്റെ ഹിതത്തിന്നു

വേണ്ടി പൊരുതും. ജയമോ തോൽവിയോ അതു ദൈവഹിതം പോലെ വരട്ടെ!"

**159. രാത്രിയുദ്ധം - കർണ്ണന്റെ അധിക്ഷേപം കേട്ട് അശ്വത്ഥാമാവ് വാളെടുക്കുന്നു - ദുര്യോധനൻ തടുക്കുന്നു** സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം തന്റെ അമ്മാവനെ കർണ്ണൻ നിന്ദിച്ചു പറയുന്നതു കേട്ട്, തന്റെ വാൾ വലിച്ചൂരി, ദ്രോണപുത്രൻ കർണ്ണന്റെനേരെ പാഞ്ഞുചെന്നു. ചൊടിച്ച ആന സിംഹത്തോടേറ്റവിധം ആ കുരുരാജാവിന്റെ മുമ്പിൽവെച്ച് ദ്രൗണി കർണ്ണനോടേറ്റുമുട്ടി."

അശ്വത്ഥാമാവ് പറഞ്ഞു: "എടാ നീചാ! നീ എന്തുപറഞ്ഞു? ദുഷ്ടാ! പാർത്ഥന്നുള്ള നന്മ പറഞ്ഞതിന്ന് ശൂരനായ എന്റെ അമ്മാവനെ നീ ദ്വേഷ്യപ്പെട്ടു ധിക്കരിച്ച് അസംബന്ധം പറയുകയോ? മൂഢാ! ശൗര്യംകൊണ്ടു മേനിപറയുന്ന നീ, വില്ലാളികളിൽവെച്ചു വീരനായ എന്റെ അമ്മാവനെ ഗർവ്വുകൊണ്ട് ഗണിക്കുന്നില്ല അല്ലെ? നീ അത്ര വലിയ വീരനാണോ? നിന്റെ വീര്യവും അസ്ത്രവുമൊക്കെ എവിടെയായിരുന്നു. ഗാണ്ഡീവി നിന്നെ ഓടിച്ച് നീ കണ്ടുനില്ക്കെ, ആ സിന്ധുരാജനെ വധിച്ചപ്പോൾ? സാക്ഷാൽ മഹാദേവനോടു മുമ്പ് പൊരുതി, മഹാവീരനെ മനോരഥത്താൽ പോരിൽ ജയിക്കുവാൻ എടാ വണ്ടിക്കാരന്റെ മോനേ, നീ മോഹിക്കുകയാണ്. കൃഷ്ണനോടു കൂടിയ ആ സർവ്വശസ്ത്രധരോത്തമനെ ഇന്ദ്രാദികളായ ദേവാസുരന്മാർക്കു പോലും ജയിക്കുവാൻ എളുപ്പമല്ല. ലോകൈകവീരനും അജിതനുമായ ജിഷ്ണുവെ, യുദ്ധത്തിൽ ഈ രാജാക്കളോടുകൂടിയ നീയോ പിന്നെ ജയിക്കുവാൻപോകുന്നു? എടാ, കർണ്ണാ! നില്ക്കവിടെ. എടാ ദുർബ്ബുദ്ധേ, നരാധമാ! നിന്റെ തല ഞാൻ ഇപ്പോൾത്തന്നെ ഉടലിൽനിന്നു വേർപെടുത്തിത്തരാം."

സഞ്ജയൻ പറഞ്ഞു: "വാളുമോങ്ങി ഇപ്രകാരം പറഞ്ഞ് പാഞ്ഞടുക്കുന്ന അശ്വത്ഥാമാവിനെ ദുര്യോധനനും തേജസ്വിയും നരാഗ്ര്യനുമായ കൃപനും ഉടനെ ചെന്ന് തടുത്തു."

കർണ്ണൻ പറഞ്ഞു: "ദുര്യോധനാ! വിടൂ! ഈ പീറബ്രാഹ്മണനെ വിടൂ! ഇവൻ ശൂരനും സമരശ്ലാഘിയുമാണെങ്കിൽ വിടൂ! എന്റെ നേരെ വരട്ടെ! വിടൂ!"

അശ്വത്ഥാമാവ് പറഞ്ഞു: "എടാ സൂതപുത്രാ! നീചബുദ്ധേ, നിന്റെ കുറ്റം ഞാൻ ക്ഷമിക്കുകയാണ്. നിന്റെ ഈ തള്ളലൊക്കെ അർജ്ജുനൻ ശരിപ്പെടുത്തിക്കൊള്ളും."

ദുര്യോധനൻ പറഞ്ഞു: "അല്ലയോ ദ്രോണപുത്രാ! പ്രസാദിക്കൂ! ക്ഷമിക്കൂ മാനദാ! അനഘാശയാ! സൂതപുത്രന്റെമേൽ കോപിക്കാതിരിക്കുക. ഭവാൻ, കൃപൻ, കർണ്ണൻ, ദ്രോണൻ, ശല്യൻ, ഗാന്ധാരരാജാവ് ഈ നിങ്ങൾക്കെല്ലാം വലിയ കാര്യമാണു ചെയ്യേണ്ടതായിട്ടുള്ളത്. ഇതാ പാണ്ഡവന്മാരൊക്കെ രാധേയനോട് എതിർക്കുവാൻവേണ്ടി ചുറ്റും വിളിച്ച് എതിർത്തെത്തുന്നത് ബ്രാഹ്മണോത്തമ, ഭവാൻ കാണുന്നില്ലേ?"

സഞ്ജയൻ പറഞ്ഞു: "രാജാവ് ഇപ്രകാരം പ്രസാദിപ്പിക്കുന്ന സമയത്ത് മഹാശയനായ ദ്രോണപുത്രൻ ധൃതരാഷ്ട്രമഹാരാജാവേ, പ്രസാദിച്ചു. ക്രോധവേഗമൊക്കെ അടക്കി. പിന്നെ മഹാമനസ്വിയായ കൃപാചാര്യൻ സൗമ്യസ്വഭാവത്തോടെ വേഗത്തിൽ പ്രസാദിച്ച് ശാന്തനായി പറഞ്ഞു."

കൃപൻ പറഞ്ഞു: "എടോ ദുർമ്മതേ, സൂതപുത്രാ! നാം നിന്റെനേരെ ക്ഷമിക്കുന്നു! നിന്റെ ഈ തള്ളലൊക്കെ അർജ്ജുനൻ ശരിപ്പെടുത്തും!"

സഞ്ജയൻ പറഞ്ഞു: "അപ്പോഴേക്കും പാണ്ഡവന്മാരും പാഞ്ചാലന്മാരും ഒന്നിച്ചു ഭയപ്പെടുത്തിക്കൊണ്ട് അസംഖ്യം ഭടന്മാരോടുകൂടി അവിടെയെത്തി. രഥിമുഖ്യനായ കർണ്ണനും വലിയ വില്ലുയർത്തി, ഇന്ദ്രൻ ദേവന്മാരോടുകൂടിച്ചേർന്നവിധം കുരുമുഖ്യന്മാരോടുകൂടി തന്റെ കൈയൂക്കുകാട്ടി എതിർത്തുനിന്നു. പിന്നെ കർണ്ണനും പാണ്ഡവന്മാരുമായി പോരാട്ടം തുടർന്ന് അതിഭീഷണമായമട്ടിൽ സിംഹനാദം പൊഴിച്ചു. പ്രസിദ്ധരായ പാണ്ഡവപാഞ്ചാലന്മാരും കർണ്ണനെ കണ്ട് ഉച്ചത്തിൽ അലറി: "ഇതാ കർണ്ണൻ! ഇതാ കർണ്ണൻ! എടോ കർണ്ണാ! പോരിൽ നില്ക്കൂ! ദുരാത്മാവേ, നീ ഞങ്ങളോടു പൊരുതൂ! പുരുഷാധമാ!" കർണ്ണനെ കണ്ട് മറ്റു വീരന്മാരും കോപംകൊണ്ട് രക്താക്ഷന്മാരായി ഇപ്രകാരം വിളിച്ചുപറഞ്ഞു: "ഇവനെ കൊല്ലണം! അല്പബുദ്ധിയും, മഹാഗർവ്വിയുമായ സൂതപുത്രനെ കൊല്ലണം! ഇവനെ ഇനി ബാക്കിവെച്ചിട്ട് യാതൊരു കാര്യവുമില്ല. രാജാക്കന്മാർ എല്ലാവരുംചേർന്ന് ഇവനെ ഇപ്പോൾ കൊന്നുകളയണം. പാർത്ഥന്മാർക്ക് അത്യന്തവിദ്വേഷിയാണ് ഇവൻ. ഇവൻ മഹാപാപിയാണ്. ദുര്യോധനന്റെ അഭിപ്രായംനോക്കി നില്ക്കുന്ന ഇവൻകാരണമാണ് സകല അനർത്ഥങ്ങളും വന്നുകൂടിയത്. ഇവനെ കൊല്ലുവിൻ!' എന്നു പറഞ്ഞ് ക്ഷത്രിയന്മാർ അടുത്തു. വളരെയേറെ ശരവർഷംകൊണ്ട് ആ മഹാരഥന്മാർ കർണ്ണനെ മൂടി. സൂതപുത്രനെ വധിക്കുവാൻ പാണ്ഡവന്മാർ ചൊല്ലിവിട്ട ആ ബലവാന്മാരെ കണ്ടിട്ടും സൂതപുത്രൻ ലേശവും ഭയപ്പെട്ടില്ല. പ്രളയതുല്യം അത്ഭുതകരമായ ആ പടക്കടൽ കണ്ട്, നിന്റെ പുത്രന്ന് പ്രിയംചെയ്യുന്നവനും, പോരിൽ തോൽമബാധിക്കാത്തവനും, ക്ഷിപ്രകാരിയും, മഹാബലനും, വളരെ ബാണജാലം കൊണ്ട് ആ സൈന്യത്തെ ചുറ്റും തടുത്തു. അപ്പോൾ ശരവർഷം കൊണ്ട് ആ പാണ്ഡവന്മാർ നൂറും ആയിരവുംപേർ വില്ലുലച്ചുകൊണ്ട് തടുത്തു. ഇന്ദ്രനുമായി പണ്ട് ദൈത്യൻ എന്നപോലെ അവൻ കർണ്ണനുമായി പോരാടി. പാർത്ഥിവന്മാർ വിടുന്ന ബാണവർഷത്തെ അപ്പോൾ ബലവാനായ കർണ്ണൻ വളരെ ശരവർഷം കൊണ്ട് ചുറ്റും തടുത്തു. ചെയ്തതിന്ന് എതിർചെയ്തുകൊണ്ട് അവരുടെ യുദ്ധം മൂത്തു. ദേവാസുരപ്പോരിൽ ഇന്ദ്രനും അസുരന്മാരുമെന്നവിധം പോരാട്ടം ഭയങ്കരമായി. ആ പോരാട്ടത്തിൽ സൂതപുത്രന്റെ പ്രയോഗലാഘവം പ്രത്യക്ഷമായി കണ്ടു. ശത്രുക്കൾ കിണഞ്ഞു പൊരുതിയിട്ടും കർണ്ണനോട് ഒപ്പംനില്ക്കുവാൻ കഴിഞ്ഞില്ല. രാജാക്കന്മാർ വർഷിക്കുന്ന ശരജാലങ്ങളൊക്കെ തടുത്ത് ആ രാധേയൻ നുകം, ഈഷത്തണ്ട്, കുട, തേർ, കുതിര ഇവയിലെല്ലാം തന്റെ പേരുള്ളതായ ഘോരബാണങ്ങൾ വിട്ടുകൊണ്ടു നിന്നു. കർണ്ണപീഡിതരായി പിന്നെ രാജാക്കന്മാരൊക്കെ ചിന്നി. മഞ്ഞേറ്റ പശുക്കളെപ്പോലെ അവർ അങ്ങുമിങ്ങും അലഞ്ഞ് ഉഴന്നു. വധിക്കപ്പെടുന്ന കുതിരകൾ, ആനകൾ, തേരുകൾ ഇവയൊക്കെ കൂട്ടമായി കർണ്ണപീഡിതരായി അങ്ങുമിങ്ങും കാണപ്പെട്ടു. ചുറ്റും കൈകളും, താഴെ തലകളും ഉതിർന്നുകൊണ്ടിരുന്നു. ഒഴിയാത്ത ശൂരന്മാർ ഇങ്ങനെ വധിക്കപ്പെട്ടു. ദേഹം ഭൂമിയിൽ ചിന്നിച്ചിതറി. ചത്തവരും ചാവുന്നവരുമായി ചുറ്റും വീണ് പിടഞ്ഞുകൊണ്ടിരുന്നു. പോർക്കളം യമപുരിപോലെ ശോഭിച്ചു. കർണ്ണന്റെ വിക്രമം കണ്ട് ദുര്യോധനരാജാവ് ദ്രോണപുത്രന്റെ സമീപത്തുചെന്ന് ഇപ്രകാരം പറഞ്ഞു: "കർണ്ണൻ ഇതാ, രാജാക്കന്മാരോട് ധീരമായി എതിർത്തു പോരാടുന്നു! കർണ്ണന്റെ ശരങ്ങളേറ്റ് പാണ്ഡവപ്പട പായുന്നതു നോക്കൂ! സുബ്രഹ്മണ്യൻ ഇളക്കുന്ന ദൈത്യന്മാരുടെ പടപോലെ ഇതാ പായുന്നു! ധീമാനായ കർണ്ണൻ ഈ സൈന്യം പോരിൽ ജയിച്ചതു കണ്ട് സൂതപുത്രനെ കൊല്ലുവാൻ വിചാരിച്ചുതന്നെയാണ്, ഇതാ ഫൽഗുനൻ അടുക്കുന്നു. നാം കണ്ടുനില്ക്കെ സൂതപുത്രനെ അർജ്ജുനൻ കൊല്ലാതിരിക്കത്തക്കവണ്ണം ഭവാൻ നീതി നടത്തണം!"

പിന്നെ ദ്രൗണി, കൃപൻ, ശല്യൻ, മഹാരഥനായ ഭോജൻ എന്നിവരെല്ലാം സൂതപുത്രന്റെ രക്ഷയ്ക്കുവേണ്ടി പാർത്ഥനോടേറ്റു. ദൈത്യപ്പടയിൽ ഇന്ദ്രൻ എന്നപോലെ കടന്നാക്രമിക്കുന്ന അർജ്ജുനനെ അവർ കണ്ടു. ബീഭത്സുവാകട്ടെ, പാഞ്ചാലന്മാരോടുകൂടി വൃത്രനോട് ഇന്ദ്രൻ എന്നവിധം കർണ്ണനോട് ഏറ്റെതിർത്തു."

ധൃതരാഷ്ട്രൻ പറഞ്ഞു: "കാലാന്തകനെപ്പോലെ കോപിച്ചടുത്ത പാർത്ഥനെ കണ്ട് വൈകർത്തനനായ കർണ്ണൻ എന്താണു സഞ്ജയാ, ചെയ്തത്? നിത്യവും പാർത്ഥനോട് സ്പർദ്ധിക്കുന്ന ആ മഹാരഥൻ, സമർത്ഥനായ കർണ്ണൻ, ഫൽഗുനനെ വെല്ലുവാൻ കരുതുകയാകാം. അത്യന്തം വിദ്വേഷിയായ അവൻ എത്തുന്ന സമയത്ത് കർണ്ണൻ പിന്നെ എന്തുചെയ്തു?"

സഞ്ജയൻ പറഞ്ഞു: "ആനയോട് ആന അടുക്കുന്നമാതിരിവരുന്ന അർജ്ജുനന്റെ നേരെ ഒട്ടും സംഭ്രമിക്കാതെ കർണ്ണൻ എതിരായി ചെന്നു. അവൻ വന്ന ഉടനെ പാർത്ഥൻ സ്വർണ്ണപുംഖശരങ്ങൾകൊണ്ടു മൂടി. കർണ്ണനും ഒട്ടും കൂസാതെ പാർത്ഥനേയും ശരവർഷംകൊണ്ടു മൂടി. ശരവർഷംകൊണ്ട് അർജ്ജുനൻ കർണ്ണനെ മൂടിയപ്പോൾ കർണ്ണൻ ക്രോധിച്ച് മൂന്നു ശരങ്ങളെയ്തു. അവന്റെ ലാഘവം കണ്ട പാർത്ഥൻ പൊറുത്തില്ല. ചാണയ്ക്കുവെച്ചു നല്ലപോലെ മൂർച്ചകൂട്ടിയ അമ്പുകൾ മുപ്പത്തെണ്ണം സൂതപുത്രന്റെമേൽ അർജ്ജുനൻ എയ്തു. സംരംഭത്തോടെ വീര്യവാനായ അർജ്ജുനൻ ചിരിച്ചുകൊണ്ട് ഇടംകൈയിൽ എയ്തു. ഊക്കിൽ എയ്ത്തേറ്റപ്പോൾ കർണ്ണന്റെ കൈയിൽനിന്നു വില്ലു തെറിച്ചുപോയി. ആ മഹാബലൻ അരനിമിഷംകൊണ്ട് വേറെ വില്ലെടുത്തു. കൈത്തഴക്കവും പഴക്കവുമുള്ള കർണ്ണൻ ശരജാലംകൊണ്ടു വീണ്ടും പാർത്ഥനെ മൂടി. സൂതപുത്രൻ വിട്ട ശരവർഷം ശരവർഷംകൊണ്ടുതന്നെ ഫൽഗുനൻ ചിരിച്ചുകൊണ്ട് ഉടച്ചു. അവർ തമ്മിൽ എതിർത്ത് ചുറ്റും ശരവർഷംകൊണ്ടു മൂടി. വില്ലാളിത്തലവന്മാരായ അവർ ചെയ്തതിന്ന് എതിർചെയ്തുകൊണ്ടു പോരാടി. അങ്ങനെ കാണികൾക്ക് അത്ഭുതം ജനിപ്പിക്കുമാറ് കർണ്ണപാണ്ഡവന്മാരുടെ സംഗരം തുടർന്നു. ഒരു പിടിയാനമൂലം എതിർക്കുന്ന രണ്ടു കൊമ്പന്മാർപോലെ അവർ പോരാടി.

കർണ്ണന്റെ വിക്രമം കണ്ടു വില്ലാളിയായ പാർത്ഥൻ അവന്റെ വില്ല് പിടിപ്പാട്ടിൽവെച്ചു പെട്ടെന്നു മുറിച്ചു. നാലു കുതിരകളേയും നാലു ഭല്ലങ്ങൾകൊണ്ടു കൊന്നു. സൂതന്റെതലയും മെയ്യിൽനിന്നു കൊയ്തുവീഴ്ത്തി. കുതിരയും സൂതനും കൊല്ലപ്പെടുകയും വില്ലു മുറിയുകയും ചെയ്ത കർണ്ണനെ നാലമ്പുകൾകൊണ്ട് പാണ്ഡുനന്ദനൻ എയ്തു. അശ്വങ്ങൾ ചത്ത രഥം വിട്ടു ചാടി പെട്ടെന്ന് ആ നരർഷഭൻ ശരപീഡ സഹിക്കാതെ കൃപന്റെ തേരിൽ ഓടിക്കയറി. കർണ്ണനെ തോല്പിച്ചതു കണ്ടതോടുകൂടി നിന്റെ ആൾക്കാർ ധനഞ്ജയന്റെ ശരമേറ്റ് ആർത്തരായി പത്തു ദിക്കിലേക്കും പാഞ്ഞുപോയി. അവർ ഓടുന്നതു കണ്ടു ദുര്യോധനരാജാവ് ഇപ്രകാരം വിളിച്ചുപറഞ്ഞ് അവരെ പിൻതിരിപ്പിച്ചു. 'ശൂരന്മാരെ! നിങ്ങൾ ഓടരുത്! ഓടരുത്! ക്ഷത്രിയവീരന്മാരേ! നില്ക്കുവിൻ! നില്ക്കുവിൻ! പാർത്ഥനെ കൊല്ലുവാൻ പോരിൽ ഞാൻതന്നെ ഇതാ വരുന്നു! പാഞ്ചാലന്മാരോടുകൂടി വന്ന പാർത്ഥനെ ഞാൻ കൊല്ലുന്നുണ്ട്. ഇപ്പോൾ ഗാണ്ഡീവിയോടേറ്റു യുദ്ധംചെയ്യുന്ന എന്റെ പ്രളയാന്തകതുല്യമായ വിക്രമം ഇന്നു പാർത്ഥന്മാർ കാണും! ഇപ്പോൾ ഞാൻ എയ്തുവിടുന്ന അസംഖ്യം ബാണങ്ങൾ പോരിൽ പാർത്ഥന്മാർ ഇയ്യാംപാറ്റക്കൂട്ടംപോലെ കാണും! ഇപ്പോൾ വില്ലാളിയായ ഞാൻ തൂകുന്ന ശരങ്ങളുടെ വൃഷ്ടി മഴക്കാർ ചൊരിയുന്ന മഴപോലെ എന്റെ ഭടന്മാർ കാണും. പോരിൽ ഞാൻ പാർത്ഥനെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ടു വെല്ലുന്നതാണ്. വീരന്മാരേ, നില്ക്കുവിൻ! പോരിൽ നിങ്ങളാരും പാർത്ഥനെ ഭയപ്പെടേണ്ട. എന്റെ വീര്യത്തോട് എതിർത്തേറ്റാൽ ഫൽഗുനൻ സഹിക്കുകയില്ല. കരയോട് ഏറ്റെതിർക്കുന്ന കടലിന്ന് എന്തു കഴിയും?' എന്നു പറഞ്ഞ് പെരുംപടയോടുകൂടി രാജാവ് പാർത്ഥന്റെനേരെ സംരബ്ധനായി കോപംകൊണ്ടു കണ്ണു ചുവന്ന് തേർ നടത്തി.

ആ മഹാബാഹു പോകുന്നതു കണ്ടപ്പോൾ കൃപൻ അശ്വത്ഥാമാവിന്റെ അടുത്തുചെന്ന് ഇപ്രകാരം പറഞ്ഞു:'ഇതാ മഹാഭുജനായ രാജാവ് അമർഷത്തോടെ അഗ്നിയുടെ നേരെ ഇയ്യാംപാറ്റപോലെ പാർത്ഥനോടു പടയ്ക്കൊരുങ്ങുന്നു. നാം കണ്ടുനില്ക്കെ അദ്ദേഹം പാർത്ഥന്റെ നേരെ ചെന്ന് അവന്റെ കൈകൊണ്ടു ചാകുന്നതിന്നുമുമ്പ് ഓടിച്ചെന്നു തടുക്കുക! പാർത്ഥൻ എയ്യുന്ന ബാണത്തിന്ന് ഇരയായി അവസാനിക്കുന്നതുവരെ കൗരവരാജാവ് അങ്ങനെ വീരനായിത്തന്നെ നില്ക്കും! ഉറയൂരിയ പാമ്പുപോലെയുള്ള ഘോരമായ അർജ്ജുനാസ്ത്രങ്ങളേറ്റ് രാജാവ് ഭസ്മമാകുവാനാണ് പാഞ്ഞുചെല്ലുന്നത്. അദ്ദേഹത്തെ വേഗം പിടിച്ചുമാറ്റുക. നമ്മൾ കണ്ടുനില്ക്കെ അദ്ദേഹം പോയി ചാകുന്നതു യുക്തമല്ല. തുണകൂടാതെ രാജാവു പോരിന്നു ചെല്ലുന്നതും നന്നല്ല. ശാർദ്ദൂലമായി ഏല്ക്കുന്ന ആനയ്ക്കുണ്ടോ രക്ഷകിട്ടുവാൻ പോകുന്നു? കിരീടിയുമായി പൊരുതിയാൽ എങ്ങനെ ജീവൻ ദുര്യോധനന്നു കിട്ടും? അശ്വത്ഥാമാവേ, വേഗം ചെല്ലു! തടുക്കൂ!' അമ്മാവൻ ഇപ്രകാരം പറഞ്ഞപ്പോൾ ശസ്ത്രധരോത്തമനായ ദ്രൗണി ദുര്യോധനന്റെ അടുത്തേക്കു പാഞ്ഞു. തടുത്തുനിർത്തി ഇപ്രകാരം പറഞ്ഞു. 'ഹേ, ഗാന്ധാരേ! നിൽക്കൂ! ഞാൻ ഇരിക്കുമ്പോൾ ഭവാൻ യുദ്ധംചെയ്യേണ്ട! നിത്യവും ഭവാന്റെ ഹിതംനോക്കുവാൻ ഞാൻ സന്നദ്ധനായി നില്ക്കുമ്പോൾ എന്നെക്കൂടാതെ ഭവാൻ എന്തിന്നു പാർത്ഥന്റെ ജയത്തെക്കുറിച്ചു ചിന്തിച്ച് സംഭ്രമിക്കുന്നു? ലേശവും സംഭ്രമിക്കേണ്ട! ഞാൻ പോയി അർജ്ജുനനെ തടുക്കാം. സുയോധനാ! അങ്ങു നില്ക്കുക!"

ദുര്യോധനൻ പറഞ്ഞു: "ആചാര്യൻ പാണ്ഡുപുത്രന്മാരെ മക്കളെപ്പോലെയാണു പാലിക്കുന്നത്. എന്നും അദ്ദേഹം എന്റെ വൈരികളിൽ ഉപേക്ഷവിചാരിക്കുകയാണ്! എന്റെ ഭാഗ്യക്ഷയം മൂലം ഭവാന്റെ പരാക്രമവും മന്ദിച്ചുപോയി. എന്തിനാണ് ഇങ്ങനെ ചെയ്യുന്നത്? ധർമ്മജനോടോ, ദ്രൗപദിയോടോ ഉള്ള സ്നേഹം കൊണ്ടാണോ എന്നു ഞാൻ അറിയുന്നില്ല. കഷ്ടം! ലുബ്ധനായ ഞാൻകാരണം സുഖകാംക്ഷികളായ ബന്ധുക്കളെല്ലാം തോറ്റ് ഏറ്റവും വലിയ ദുഃഖത്തിൽപ്പെട്ടുപോയിരിക്കുന്നു. ശസ്ത്രഭൃൽപ്രവരനും, പോരിൽ മഹേശ്വരപ്രഭാവനും, ശക്തനുമായ ഗൗതമീപുത്രനല്ലാതെ ആര് ശത്രുനാശംചെയ്യാതെ ഇരിക്കും? ഹേ ദ്രോണപുത്രാ! ഭവാൻ പ്രസാദിക്കുക. എന്റെ വൈരികളെയൊക്കെ ഒടുക്കുക! ഭവാന്റെ അസ്ത്രത്തിന്നുനേരെ നില്ക്കുവാൻ ദേവദാനവന്മാർ ആരും പോരല്ലോ? പാഞ്ചാലസോമകന്മാരെ ഹേ, ദ്രോണപുത്രാ! ഭവാൻ കൂട്ടത്തോടെ കൊന്നൊടുക്കുക! ശേഷിപ്പുള്ളവരെ ഞങ്ങൾ കൊന്നൊടുക്കിക്കൊള്ളാം. ഇതാ പ്രസിദ്ധന്മാരായ പാഞ്ചാലന്മാരും, സോമകന്മാരും ചൊടിച്ച് കാട്ടുതീപോലെ എന്റെ സൈന്യത്തിൽ ചുറ്റുന്നു! നോക്കൂ! അവരേയും കേകയന്മാരേയും നിലയ്ക്കുനിർത്തൂ! കിരീടി പാലിക്കുന്ന അവർ എല്ലാറ്റിനേയും ഇപ്പോൾ അവസാനിപ്പിക്കും! വേഗത്തിൽ ഭവാൻ ചെല്ലുക! ഇത് ആദ്യത്തേയോ ഒടുക്കത്തേയോ പണിയാകട്ടെ! ഹേ മഹാഭുജാ! ഭവാൻ പാഞ്ചാലധ്വംസനത്തിന്നു പിറന്നവനാണല്ലോ. ഭവാൻ ഉണർന്നെഴുന്നേല്ക്കുക. അങ്ങ് ഈ മൂന്നു ലോകവും 'അപാഞ്ചാല' മാക്കും എന്നാണ് ആര്യന്മാരായ സിദ്ധന്മാർ പറഞ്ഞിട്ടുള്ളത്. അത് അപ്രകാരംതന്നെ സംഭവിക്കുകയും ചെയ്യും! അതുകൊണ്ട് ഹേ നരവ്യാഘ്രാ! ഭവാൻ പാഞ്ചാലവർഗ്ഗത്തെ മുടിക്കുക. നിന്റെ അസ്ത്രത്തിന്നുനേരെ നില്ക്കുവാൻ സബാന്ധവരായ വാനോരും അശക്തരാണ്. പിന്നെ പാർത്ഥപാഞ്ചാലരുടെ കഥ പറയുവാനുണ്ടോ? നിന്നോടു പടയ്ക്കു പാണ്ഡവസോമകന്മാർ ഒത്തുചേർന്നാലും മതിയാകയില്ല. ഹേ, വീരാ! ബലംകൊണ്ടു പൊരുതി ജയിക്കുവാൻ അവർ ആരും പോരാ! ഞാൻ ഈ പറഞ്ഞതു സത്യമാണ്! മഹാബാഹോ! ചെല്ലൂ! ചെല്ലൂ! സമയം തെറ്റിക്കല്ലേ. വലിയ പട ഇതാ, അർജ്ജുനന്റെ ശരമേറ്റു സഹിക്കാതെ പായുന്നു. നോക്കൂ! ദിവ്യമായ സ്വശക്തികൊണ്ടുതന്നെ മഹാഭുജാ, ഭവാൻ പാണ്ഡുപാഞ്ചാലന്മാരെ നിഗ്രഹിക്കുവാൻ ശക്തനാണല്ലോ!"

## 160. രാത്രിയുദ്ധം – അശ്വത്ഥാമാവിന്റെ പരാക്രമം

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ദുര്യോധനപ്രേരിതനും രണദുർമ്മദനുമായ ദ്രോണപുത്രൻ ദൈത്യന്മാരെ കൊല്ലുവാൻ പുറപ്പെട്ട ഇന്ദ്രനെപ്പോലെ ശത്രുക്കളെ കൊന്നൊടുക്കുവാൻ പുറപ്പെ

ട്ടു. ആ മഹാബാഹു ഭവാന്റെ പുത്രനോട് ഇപ്രകാരം പറഞ്ഞു: "ഹേ കൗരവാ! നീ പറഞ്ഞത് സത്യംതന്നെയാണ്. എനിക്കും എന്റെ അച്ഛനും ഇഷ്ടപ്പെട്ടവരാണ് പാണ്ഡുപുത്രന്മാർ. അപ്രകാരംതന്നെ അവരുടെ ഇഷ്ടന്മാരാണ് ഞങ്ങളും. എന്നാൽ, ആ ഇഷ്ടം പോരിൽ ഒരിക്കലും ബാധകമല്ല. ശക്തിപോലെ ഞങ്ങൾ പ്രാണൻ കൈവിട്ട് നിർഭയം പൊരുതുന്നുണ്ട്. ഞാനും, കർണ്ണനും, ശല്യനും, കൃപനും, കൃതവർമ്മാവും ചേർന്ന് ഒരു നിമിഷംകൊണ്ട് പാണ്ഡവസൈന്യത്തെ മുടിച്ചുകളയും. എന്നാൽ, അപ്രകാരംതന്നെ അവരും ഒറ്റനിമിഷംകൊണ്ട് കൗരവസൈന്യം മുടിച്ചുകളയും. ഞങ്ങളില്ലെങ്കിൽ കുരുസൈന്യങ്ങളുടെ കഥ ഇതാണ്. ഞങ്ങൾ യഥാശക്തി അവരുമായി പൊരുതുന്നു; അവരും അപ്രകാരംതന്നെ ശക്തിപോലെ നമ്മളോടും പൊരുതുന്നു. തേജസ്സ് തേജസ്സോടേറ്റാൽ പ്രശമിക്കുന്നു. പെട്ടെന്ന് പാണ്ഡവസേനയോട് ഊക്കോടെയേറ്റ് ജയിക്കുവാൻ സാധിക്കുകയില്ല. പാണ്ഡവന്മാർ ഇരിക്കുമ്പോൾ അത് എളുപ്പമല്ല. ഞാൻ ഉള്ള സത്യം പറയുകയാണ്. പാണ്ഡവന്മാർ പൊരുതുന്നത് തങ്ങൾക്കുവേണ്ടിത്തന്നെയാണ്. എന്നിട്ടും നിന്റെ സൈന്യം മുടിഞ്ഞുപോകാത്തതെന്തുകൊണ്ടാണെന്ന് നീ ചിന്തിക്കുന്നുണ്ടോ?

നീ ലുബ്ധനാണ്, ദുർമ്മോഹിയാണ്, ചതിക്കുവാൻ മാത്രം കരുതിയിരിക്കുന്നവനാണ്. എല്ലാം ശങ്കിച്ചുകൊണ്ടിരിക്കുന്ന മാനിയാണ്. അതുകൊണ്ടാണ് നീ ഞങ്ങളേയും ശങ്കിക്കുന്നത്. നിന്റെ സ്വഭാവം അപ്രകാരമാകയാൽ നീ ആരേയും വിശ്വസിക്കുകയില്ല. ഹേ രാജാവേ! നീ ഒരു ചീത്ത മനുഷ്യനാണ്. പാപാത്മാവാണ്. കുത്സിതനാണ്. പാപപുരുഷനാണ്. എടോ ക്ഷുദ്രാ! നീ മറ്റുള്ളവരിലും കുറ്റം ശങ്കിക്കുന്നു! അതു നിന്റെ കുറ്റമാണ്, മറ്റാരുടേയും ദോഷമല്ല. ഞാൻ പ്രയത്നപ്പെട്ടു നിനക്കുവേണ്ടി പ്രാണൻ ഉപേക്ഷിച്ച് ഇതാ പോരിന്നു പോകുന്നു. നിനക്കുവേണ്ടി ഇതാ പോകുന്നു. ശത്രുക്കളോടു പൊരുതുവാൻ ഞാൻ ഇതാ ഇറങ്ങുന്നു. പല ശത്രുക്കളേയും ഞാൻ ഇപ്പോൾ സംഹരിച്ചുകളയാം. കേകയന്മാരോടും പാഞ്ചാലന്മാരോടും നിന്റെ ഇഷ്ടത്തിന്നായി ഞാൻ ഇതാ പോരാടുവാൻ പോകുന്നു. ഇന്ന് എന്റെ അമ്പേറ്റു വെന്ത് ചേദിപാഞ്ചാലസോമകന്മാരൊക്കെ സിംഹത്തിന്റെ പീഡയേറ്റ പശുക്കളെപ്പോലെ പായുന്നത് നിനക്കു കാണാം. ഇന്ന് ധർമ്മപുത്രരാജാവ് എന്റെ വിക്രമം കണ്ട് സോമകന്മാരോടുകൂടി നിന്നു പറയും: 'ലോകം അശ്വത്ഥാമമയമായിരിക്കുന്നു' എന്ന്. ആ ധർമ്മരാജാവായ യുധിഷ്ഠിരൻ എന്റെ പരാക്രമം കണ്ട്, പാഞ്ചാലസോമകന്മാരെ ഞാൻ പോരിൽ കൊന്നതു കണ്ട് നിർവ്വേദംകൊള്ളും. പോരിൽ എന്നോട് എതിർക്കുന്നവരെയൊക്കെ ഞാൻ കൊന്നുകളയും. എന്റെ കൈയിൽ കിട്ടിയവന്നു പിന്നെ രക്ഷയില്ല' ഇപ്രകാരം നിന്റെ പുത്രനായ ദുര്യോധനനോട് ആ മഹാരഥൻ പറഞ്ഞു. വില്ലാളികളെ ഓടിച്ച് യുദ്ധത്തിന്നു കയറി. നിന്റെ മക്കൾക്ക് ഇഷ്ടംചെയ്യുന്നതിന്നുവേണ്ടി ആ നരശ്രേഷ്ഠൻ പിന്നെ കേകയപാഞ്ചാലന്മാരോടു പറഞ്ഞു:'അല്ലയോ മഹാരഥന്മാരേ, നിങ്ങൾ എല്ലാവരും എന്റെ ദേഹത്തിൽ പ്രഹരിക്കുവിൻ! നിലയ്ക്കുനിന്ന് അത്ര വേഗത്തോടെ പൊരുതുവിൻ!' ഇപ്രകാരം പറഞ്ഞതുകേട്ട് അവരെല്ലാവരും ശസ്ത്രവർഷം തുടങ്ങി. അവർ ദ്രോണപുത്രനിൽ കാർമേഘം ജലവർഷം ചൊരിയുന്നതുപോലെ ശരവർഷം തൂകി. ആ ശരവർഷത്തെത്തകർത്ത് ദ്രൗണി, ധൃഷ്ടദ്യുമ്നനും പാണ്ഡുപുത്രനും കാൺകെ പത്തു വീരന്മാരെ വീഴ്ത്തി. പോരിൽ കൊന്നുമുടിക്കപ്പെടുന്ന പാഞ്ചാലവീരന്മാരും, സോമകവീരന്മാരും പോർക്കളത്തിൽനിന്നു ദ്രൗണിയെ വിട്ട് ഓടിക്കളഞ്ഞു. ഇതു കണ്ടപ്പോൾ ധൃഷ്ടദ്യുമ്നൻ ദ്രൗണിയോടേറ്റു. അപ്പോൾ വിചിത്രമായി സ്വർണ്ണമണിഞ്ഞു മഴക്കാറുപോലെ പിന്മാറാതെ ഗർജ്ജിക്കുന്ന നൂറു രഥിവീരന്മാരോടുകൂടി മഹാരഥനായ ധൃഷ്ടദ്യുമ്നൻ, ഈ അക്രമം കണ്ട്, ദ്രൗണിയോടു പറഞ്ഞു: 'എടോ ദുഷ്ടബുദ്ധിയായ ആചാര്യപുത്രാ! നീ ശൂരനാണെങ്കിൽ എന്നോടെതിർത്തു പൊരുതുക. എന്താണ് നീ അന്യരെ കൊല്ലുന്നത്? നീ സ്ഥിരനായി നിന്ന് എന്നോടു പൊരുതൂ. ഞാൻ നിന്നെ കൊന്നുകളയും!' എന്നു പറഞ്ഞ് ആചാര്യപുത്രനിൽ മർമ്മം പിളർക്കുന്ന കടുത്തതും ക്രൂരവുമായ ശരങ്ങൾ എയ്തു വരിവരിയായിച്ചെന്ന് ആ ബാണം ദ്രൗണിയുടെ ദേഹത്തിൽ കയറി. പൊൻകടക്കെട്ടുള്ളതും, മിന്നുന്ന മുനയുള്ളതുമായ ആ ശരങ്ങൾ, തേൻ കുടിക്കുവാൻ പൂത്ത വൃക്ഷത്തിൽ വണ്ടുകൾ എന്നപോലെ പറന്നുകയറി. ശരങ്ങളേറ്റ്, ചവിട്ടേറ്റ സർപ്പത്തെപ്പോലെ, മാനിയായ ദ്രൗണി സംഭ്രമിക്കാതെ അമ്പ് കൈയിൽ വെച്ച് പറഞ്ഞു: 'എടോ ധൃഷ്ടദ്യുമ്നാ, സ്ഥിരമായി മുഹൂർത്തം നിൽക്കൂ, കൂർത്ത ഭല്ലം കൊണ്ടു നിന്നെ ഞാൻ കാലപുരിക്ക് അയച്ചേക്കാം,' എന്നു പറഞ്ഞു ശത്രുനാശനനായ ദ്രൗണി ധൃഷ്ടദ്യുമ്നനെ കൈവേഗത്തോടെ ബാണജാലങ്ങൾ വിട്ടു മൂടിക്കളഞ്ഞു. യുദ്ധത്തിൽ ദ്രൗണി അമ്പെയ്തു മൂടിയവനും, യുദ്ധദുർമ്മദനുമായ പാഞ്ചാലരാജാവ് ദ്രോണപുത്രനെ കടുത്ത വാക്കുകൾകൊണ്ടു ഭയപ്പെടുത്തുമാറ് അധിക്ഷേപിച്ചു: 'എടോ വിപ്രാ! നീ എന്റെ പ്രതിജ്ഞയെപ്പറ്റി അറിയുന്നില്ലേ? എന്റെ ജന്മത്തെപ്പറ്റിയും അറിയുന്നില്ലേ? ദ്രോണനെ കൊന്നതിന്നുശേഷം ഞാൻ നിന്നെയും കൊല്ലും. ദ്രോണൻ ജീവിച്ചിരിക്കെ ഞാൻ നിന്നെ ഇപ്പോൾ കൊല്ലുന്നില്ല. ഇന്നത്തെ രാത്രി കഴിഞ്ഞാൽ നാളെ പുലർന്നാൽ എടാ ദുഷ്ടാ! ഞാൻ നിന്റെ അച്ഛനെ കൊല്ലും. പിന്നെ നിന്നെയും യുദ്ധത്തിൽ പ്രേതലോകത്തിലേക്കയയ്ക്കും, ഇതാണ് എന്റെ പരിപാടി. പാർത്ഥദ്വേഷവും കൗരവക്കൂറും ഉറച്ചുനിന്നു കാണിക്കുക! ഞാൻ നിന്നെ ജീവനോടെ വിടില്ല. ബ്രാഹ്മണ്യം ഉപേക്ഷിച്ച് ക്ഷത്രിയധർമ്മം സ്വീകരിച്ച വിപ്രാ, നിന്നെപ്പോലെയുള്ളവൻ ക്ഷത്രിയന്മാർക്കു വദ്ധ്യനാണ്; നരാധമാ!'

ഇങ്ങനെ പാർഷതൻ പരുഷവാക്കു പറഞ്ഞപ്പോൾ ആ ദ്വിജോത്തമൻ കടുത്ത ക്രോധത്തോടെ നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞ് പാർഷതനെ ദഹിപ്പിക്കുമാറു നോക്കി ശരവർഷം ചൊരിഞ്ഞു. ചീറ്റുന്ന പാമ്പുപോലെ ക്രോധിച്ച്, അവൻ ധൃഷ്ടദ്യുമ്നനെ മൂടി. പോരിൽ ദ്രൗണി വിടുന്ന ബാണമേറ്റ പാർഷതൻ, പാഞ്ചാലരോടുകൂടി ഏറ്റ രഥിസത്തമൻ, കുലുങ്ങാതെനിന്നു പല തരം ബാണങ്ങൾ അശ്വത്ഥാമാവിന്റെ നേരെ പ്രയോഗിച്ചു. പ്രാണനെ ചൂതുവെച്ചു കളിക്കുന്ന അവർ പരസ്പരം നോക്കി ബാണജാലങ്ങൾ തടുത്ത് അന്യോന്യം പ്രഹരിച്ചു. ആ വില്ലാളിവീരന്മാർ ചുറ്റും ശരവർഷം വിട്ടു. ഘോരാകാരന്മാരായ ആ വീരന്മാരുടെ പോരു ഭയങ്കരമായി. സിദ്ധന്മാരും, ചാരണന്മാരും ആ മഹാരഥന്മാരുടെ പോരാട്ടം കണ്ടു പ്രശംസിച്ചു. ശരജാലത്താൽ ആകാശവും ദിക്കുകളും മൂടി. ബാണജാലങ്ങളാൽ കൂരിരുൾ ഉണ്ടാക്കിയ അവർ പരസ്പരം കാണാതെ നിന്നു പൊരുതി. പോരിൽ നൃത്തംവെയ്ക്കുന്നവിധം വില്ലുവലിച്ച് ആ ഭയങ്കരന്മാർ തമ്മിൽ കൊല്ലുവാൻ ലഘുവും, സുഷ്ടുവും, ചിത്രവുമായി പൊരുതി. കാട്ടിൽ കാട്ടാനകൾ തമ്മിലെന്നപോലെ അവർ ഇടഞ്ഞു പൊരുതുന്നതു കണ്ട് അസംഖ്യം യോധമുഖ്യന്മാർ പോർക്കളത്തിൽനിന്നു ഹർഷത്തോടെ നോക്കിക്കണ്ടു. ഇരു സൈന്യങ്ങളിലും ഹർഷാരവം മുഴങ്ങി. ശംഖനാദങ്ങളും സിംഹനാദങ്ങളുമുണ്ടായി. നൂറും ആയിരവും പെരുമ്പറകൾ കൊട്ടിയാർത്തു.

ഭീരുക്കൾ ഭയപ്പെടുമാറ് ആ പോരാട്ടം സമനിലയിൽ മുഹൂർത്തസമയം നിന്നു. പിന്നെ ദ്രൗണി വമ്പനായ പാർഷതന്റെ കുടയും, കൊടിയും, വില്ലും അറുത്തു; രണ്ടു പിൻസൂതനേയും വീഴ്ത്തി. നാലശ്വങ്ങളേയും വധിച്ചു. അങ്ങനെ ദ്രൗണി പാഞ്ഞു കയറി. ആ പാഞ്ചാലരെയൊക്കെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് നൂറും ആയിരവും വീരന്മാരെ പ്രഹരിച്ചോടിച്ചു.

ഇതോടുകൂടി പാണ്ഡവപ്പട ഒട്ടാകെ ഒന്നു നടുങ്ങി. ദ്രൗണി പോരിൽ ശക്രതുല്യനായി വിക്രമിക്കുന്നതു കണ്ടപ്പോൾ പാണ്ഡവപ്പട അമ്പരന്നുപോയി. നൂറു ശരങ്ങൾകൊണ്ട് നൂറു പാഞ്ചാലമഹാരഥന്മാരെ വധിച്ചു. മൂന്നു നരർഷഭന്മാരെ മൂന്നു ശരങ്ങൾകൊണ്ടു കൊന്നുവീഴ്ത്തി. പാർഷതനും പാർത്ഥനും കണ്ടുനിന്നു. നേരിട്ടുനില്ക്കുന്ന മിക്ക പാഞ്ചാലന്മാരേയും അശ്വ

ത്ഥാമാവു ഹനിച്ചു. ഇങ്ങനെ പാഞ്ചാലന്മാർ കൊല്ലപ്പെടുന്നതു കണ്ടപ്പോൾ കൊടിയും പറപ്പിച്ചു. ശേഷിച്ച പാഞ്ചാലന്മാർ ഓടിക്കളഞ്ഞു. ഇങ്ങനെ മഹാരഥനായ ദ്രോണപുത്രൻ ശത്രുക്കളെ ജയിച്ച് കാർമേഘം വർഷക്കാലത്ത് എന്നവിധം ഘോരമായി അട്ടഹസിച്ചു. വളരെ ശൂരന്മാരെക്കൊന്ന് ദ്രോണപുത്രൻ, പ്രളയത്തിൽ ഭൂതജാലത്തെ ചുടുന്ന അഗ്നിപോലെ വിളങ്ങി. പോരിൽ കൗരവന്മാർ, പ്രശംസിക്കുമാറ് സമൂഹത്തെ ജയിച്ച് പ്രതാപവാനായ ദ്രോണപുത്രൻ, ശത്രുസമൂഹത്തെ സംഹരിച്ച ഇന്ദ്രനെപ്പോലെ ശോഭിച്ചു."

**161. രാത്രിയുദ്ധം – സങ്കുലയുദ്ധം – കൗരവപ്പട തകരുന്നു** സഞ്ജയൻ പറഞ്ഞു: "പിന്നെ യുധിഷ്ഠിരരാജാവും ഭീമസേനനും കൂടി ചുറ്റും ചെന്നെതിർത്ത് ദ്രോണപുത്രനെ വളഞ്ഞു. അപ്പോൾ ദ്രോണനോടുകൂടി ദുര്യോധനൻ പാണ്ഡവന്മാരോടു ചെന്നേറ്റു. യുദ്ധം മുറയ്ക്കുനടന്നു. ഭീരുക്കൾക്ക് ഭയമുണ്ടാക്കുന്നവിധം ഭയങ്കരമായി യുദ്ധം തുടർന്നു. ക്രുദ്ധനായ യുധിഷ്ഠിരൻ അംബഷ്ഠന്മാരേയും, മാളവന്മാരേയും, ശിബിവംശജരേയും ത്രിഗർത്തരേയും കൂട്ടത്തോടെ കാലപുരിയിലേക്കയച്ചു. ശൂരസേനർ, അഭീഷകർ എന്നീ യുദ്ധദുർമ്മദന്മാരായ മന്നവന്മാരെ അറുത്ത് ഭീമസേനൻ ചോരകൊണ്ട് യുദ്ധക്കളം ചേറാക്കിമാറ്റി. യൗധേയരേയും, മലയരേയും, മദ്രകന്മാരേയും, മാളവരേയും കിരീടി മൃത്യുലോകത്തിലേക്കയച്ചു. ആഴത്തിൽ പാഞ്ഞുകയറുന്ന നാരാചങ്ങൾ തറച്ച ആനകൾ രണ്ടു ശൃംഗമുള്ള അദ്രികൾപോലെ ഭൂമിയിൽ വീണു. തുമ്പിക്കൈകളറ്റ് പടക്കളത്തിൽ പിടയുന്നതു കണ്ടപ്പോൾ പിടയുന്ന പാമ്പുകളാൽ മന്നിടം നിറഞ്ഞിരിക്കയാണെന്നു തോന്നിപ്പോയി. പൊന്നുകളണിഞ്ഞ രാജാവിന്റെ വെൺകൊറ്റക്കുടകൾ ചിന്തിയ ഭൂമി പ്രളയത്തിൽ സൂര്യചന്ദ്രാദിഗ്രഹങ്ങൾ ചിതറിയ ആകാശംപോലെ ശോഭിച്ചു. ദ്രോണന്റെ തേരിന്റെ നേർക്ക് ബഹളം പുറപ്പെട്ടു. "പ്രഹരിക്കുവിൻ! ഭയംവിട്ടു കൊല്ലുവിൻ! എയ്യുവിൻ! മുറിക്കുവിൻ!" എന്ന ശബ്ദം മുഴങ്ങി. പോരിൽ ചൊടിച്ച് ഗുരു വായവ്യാസ്ത്രംകൊണ്ട് അവരെ കാറ്റു കാർമേഘപടലത്തെയെന്നവിധം തകർത്തുവിട്ടു. ദ്രോണൻ കൊല്ലുന്ന പാഞ്ചാലന്മാർ ഭയപ്പെട്ട് ഓടിക്കളഞ്ഞു. ഭീമനും മഹാത്മാവായ അർജ്ജുനനും കണ്ടുനില്ക്കെ, അവർ ഓടുന്നതു കണ്ടപ്പോൾ, കിരീടിയും ഭീമനും ഊക്കോടെ ചെന്നേറ്റു. വളരെയധികം രഥങ്ങളോടുകൂടി പടയെ അടുപ്പിച്ചു. വലത്തുഭാഗത്ത് അർജ്ജുനനും ഇടത്തുഭാഗത്തു ഭീമനും നിന്നു. വളരെയധികം വിശിഖങ്ങൾകൊണ്ട് ദ്രോണനെ വർഷിച്ചു. അവരെ സൃഞ്ജയന്മാരും പാഞ്ചാലവീരന്മാരും പിന്തുടർന്നു. മത്സ്യരും, സോമകരും പിന്തുടർന്നു. അപ്രകാരംതന്നെ നിന്റെ പുത്രന്റെ രഥിപുംഗവന്മാരും പെരുമ്പടയുമായി ദ്രോണന്റെ സമീപത്തെത്തി. പിന്നെ കിരീടി കൊല്ലാൻ തുടങ്ങിയപ്പോൾ വീണ്ടും ഇരുട്ടും നിദ്രയും കാരണം ചിന്നിച്ചിതറിപ്പോയി. ദ്രോണനും നിന്റെ പുത്രനും അവരെ തടഞ്ഞു. എന്നാൽ അവർ നിന്നില്ല. യോദ്ധാക്കളെ തടുത്തുനിർത്തുവാൻ അവർക്കു കഴിഞ്ഞില്ല. പാണ്ഡവന്റെ ബാണങ്ങളേറ്റ് മരിച്ചുവീഴുന്ന സമയത്ത് മറ്റുള്ളവർ നിറഞ്ഞ കൂരിരുട്ടിൽ ഓടിമറഞ്ഞു. കുതിരകളേയും ആനകളേയും വിട്ട് അസംഖ്യം രാജാക്കന്മാർ ഭയപ്പെട്ട് നാനാഭാഗത്തേക്കും പാഞ്ഞുപോയി."

**162. രാത്രിയുദ്ധം – സാത്യകി സോമദത്തനെ വധിക്കുന്നു** സഞ്ജയൻ പറഞ്ഞു: "വലിയ വില്ല് ഉലച്ചെത്തിയ സോമദത്തനെക്കണ്ട് ക്രോധത്തോടെ സാത്യകി സൂതനോടു പറഞ്ഞു: 'സൂതാ, തേർ വേഗം സോമദത്തന്റെ അടുത്തേക്കോടിക്കുക. ആ കൗരവാധമനെ കൊല്ലാതെ ഞാൻ പോരിൽനിന്നു പിന്തിരിയുകയില്ല. ഞാനീപ്പറഞ്ഞത് സത്യമാണ്!' ഉടനെ സൂതൻ സൈന്ധവാശ്വങ്ങളെ ഓടിച്ചു. പോരിൽ ശസ്ത്രങ്ങൾ സഹിക്കുന്ന ശംഖുവർണ്ണമുള്ള മനോജവങ്ങളായ അശ്വങ്ങൾ യുയുധാനനെ വഹിച്ചു. പണ്ട് ഇന്ദ്രൻ ദൈത്യവധത്തിന്നായി പോകുമ്പോളെന്നപോലെ സാത്യകി അശ്വങ്ങളെ ഓടിച്ചു. സാത്യകിയുടെ വരവു കണ്ട് കൂസൽകൂടാതെ സോമദത്തനും എതിർത്തു. മഴപെയ്യുന്ന കാർമേഘംപോലെ, ശരവർഷം ചൊരിഞ്ഞ് മേഘം ഭാസ്കരനെയെന്നപോലെ ശിനിപുത്രനെ മൂടി. പോരിൽ കൂസൽകൂടാതെ സാത്യകിയും ആ കുരുമുഖ്യനെ ബാണങ്ങളാൽ ചുറ്റും എയ്തുമൂടി. സോമദത്തൻ സാത്യകിയെ മാറിൽ ഒമ്പതു ശരങ്ങളെയ്തു. അവനെ സാത്യകിയും മൂർച്ചയേറിയ ശരങ്ങളാൽ എയ്തു. തമ്മിൽ ശരങ്ങളെയ്ത് അറുത്ത് അവർ വസന്തത്തിൽ പൂത്തുനില്ക്കുന്ന രണ്ടു മുരുക്കുകൾപോലെ ശോഭിച്ചു. ദേഹത്തിലൊക്കെ രക്തമണിഞ്ഞ ആ കുരുവൃഷ്ടിപുംഗവന്മാർ ദഹിപ്പിക്കുന്ന ദൃഷ്ടികൊണ്ട് പരസ്പരം നോക്കി.

രഥമണ്ഡലമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന ആ അരിമർദ്ദനന്മാർ മഴ പെയ്യുവാനടുത്ത മഴക്കാറുപോലെ ഘോരാകാരന്മാരായി നിന്നു. അവർ ദേഹത്തിലൊക്കെ അമ്പേറ്റ് മുറിപ്പെട്ടവരായി. ശരജാലങ്ങൾ മെയ്യിൽ കുത്തിനില്ക്കുന്ന അവർ രണ്ടു മുള്ളൻപന്നികൾപോലെ ശോഭിച്ചു. പൊൻകടക്കെട്ടുള്ള ശരങ്ങൾ ദേഹത്തിൽ ശോഭിക്കുന്ന അവർ മഴക്കാലത്ത് മിന്നാമിനുങ്ങുകൾ മിന്നുന്ന നക്ഷത്രപഥംപോലെ ശോഭിച്ചു. ആ മഹാരഥന്മാർ അമ്പേറ്റു ശോഭിക്കുന്നതു കണ്ടാൽ തീക്കൊള്ളിവെച്ച ആനകളാണെന്നു തോന്നിപ്പോകും.

പിന്നെ മഹാരഥനായ സോമദത്തൻ അർദ്ധചന്ദ്രംകൊണ്ട് മാധവന്റെ (സാത്യകിയുടെ) ധനുസ്സിനെ അറുത്തു. ഉടനെ അവൻ ഇരുപത്തഞ്ചു ബാണങ്ങൾ വിട്ടു. വെമ്പേണ്ടപ്പോൾ വെമ്പൽ കാണിച്ച് അവൻ പത്തു ശരങ്ങൾ വേറെയും വിട്ടു. ഉടനെ വേറെ ശക്തമായ ഒരു വില്ലെടുത്ത് സാത്യകി അഞ്ചമ്പുകൊണ്ടു ക്ഷണത്തിൽ സോമദത്തനെ എയ്തു. പിന്നെ സാത്യകി മറ്റൊരു ഭല്ലത്താൽ ബാൽഹീകന്റെ പൊന്മയമായ ധ്വജം ചിരിച്ചുകൊണ്ട് ഖണ്ഡിച്ചു. കൊടി വീണതു കണ്ടിട്ടും കൂസൽകൂടാതെ സോമദത്തൻ ശൈനേയനെ ഇരുപത്തഞ്ചമ്പ് ആഞ്ഞെയ്തു. ഉടനെ കോപിച്ച് വില്ലാളിയായ സോമദത്തന്റെ വില്ല് സാത്യകി കത്തിയമ്പുകൊണ്ട് പോരിൽ അറുത്തു. പൊൻകടക്കെട്ടുള്ള നൂറു മൂർച്ചകൂട്ടിയ ശരം വിഷപ്പല്ലു പറിച്ച പാമ്പുപോലുള്ള അവന്റെ ദേഹത്തിൽ തറച്ചു. ഉടനെ മറ്റൊരു വില്ലെടുത്ത് മഹാബലനായ സോമദത്തൻ ശരവൃഷ്ടികൊണ്ടു സാത്യകിയെ മൂടി. സാത്യകി സോമദത്തനേയും ചൊടിച്ച് എയ്തു. സോമദത്തൻ സാത്യകിയേയും പീഡിപ്പിച്ച് എയ്തു. സാത്യകിയെ സഹായിക്കുവാൻ ഭീമൻ പത്തു ശരങ്ങൾ സോമദത്തനെ എയ്തു. ബാൽഹീകപുത്രൻ കൂസാതെ ഭീമനെ പിന്നെയും കൂരമ്പെയ്തു. ഉടനെ ചൊടിച്ച് സാത്യകി സോമദത്തന്റെ മാറിൽ പൊൻതണ്ടുള്ളതും പുതിയതും ദൃഢവും ഘോരവുമായ ഒരു പരിഘം വിട്ടു. ഊക്കോടുകൂടി ആ ഘോരമായ പരിഘം വരുന്ന സമയത്ത് ആ കൗരവൻ അതിനെ ചിരിച്ചുകൊണ്ട് രണ്ടായി ഖണ്ഡിച്ചു. ആ ഇരുമ്പുപരിഘം രണ്ടായി അറ്റുവീണു. വജ്രമേറ്റ ഗിരിശൃംഗം എന്നപോലെ അറ്റുവീണു! പിന്നെ സാത്യകി സോമദത്തന്റെ വില്ല് ഭല്ലംകൊണ്ടു മുറിച്ചു. അഞ്ചമ്പെയ്ത് കൈയുറയും ഖണ്ഡിച്ചു. പിന്നെ നാലു ശരങ്ങൾ വിട്ട് നാല് ഉത്തമാശ്വങ്ങളേയും പ്രേതരാജാവിന്റെ സമീപത്തേക്കയച്ചു. മൂർച്ചകൂടിയ ഭല്ലത്താൽ സൂതന്റെ ശിരസ്സും ആ രഥിശ്രേഷ്ഠൻ ചിരിച്ചുകൊണ്ട് അറുത്തു. പിന്നെ എരിതീയിനൊക്കുന്നതും, പൊൻകടക്കെട്ടുള്ളതും, ചാണയ്ക്കുവെച്ച് മെഴുക്കിട്ടതുമായ ഒരു ശരം ആഞ്ഞെയ്തു. ബലവാനായ ശൈനേയൻ എയ്ത ആ ശ്രേഷ്ഠമായ ശരം അവന്റെ മാറിൽ പരുന്തു വീഴുമ്പോലെ ചെന്നു വീണു. ശക്തനായ ശൈനേയൻ എയ്ത ആ ശരമേറ്റ് ആ മഹാരഥനായ സോമദത്തൻ വീണ് പെട്ടെന്നു മരിച്ചു.

മഹാരഥനായ സോമദത്തനെ വധിച്ചതുകണ്ട് തേർക്കൂട്ടത്തോടുകൂടി നിന്റെ ആൾക്കാർ സാത്യകിയോട് ഏറ്റു. എല്ലാ പ്രഭദ്രകന്മാരും പാണ്ഡവന്മാരും വലിയ പടയുമായി ദ്രോണപ്പടയിൽ പാഞ്ഞുകയറി. പിന്നെ ക്രോധത്തോടെ യുധിഷ്ഠിരൻ ഭാരദ്വാജന്റെ സൈന്യത്തെ, ഭാരദ്വാജൻ കണ്ടുനില്ക്കെത്തന്നെ ശരങ്ങൾ വർഷിച്ച് അകറ്റി. പടയോടിക്കുന്ന ധർമ്മപുത്രനെക്കണ്ട് ദ്രോണൻ ചൊടിച്ച് കണ്ണുചുവത്തി ഊക്കോടെ പാഞ്ഞുകയറി.

ഏഴു കൂരമ്പ് പാർത്ഥന്റെ നേരെ എയ്തു. അപ്പോൾ യുധിഷ്ഠിരനും ചൊടിച്ച് അഞ്ചമ്പെയ്ത് എതിർത്തു. വളരെ ശരങ്ങളേറ്റ പോരാളിയായ ദ്രോണൻ ചിറിനക്കി ചുണ്ടുനനച്ചു തുടച്ച് യുധിഷ്ഠിരന്റെ വില്ലും കൊടിയും ഖണ്ഡിച്ചുവിട്ടു. വില്ലറ്റ് വെമ്പേണ്ട സമയത്ത് വെമ്പുന്ന യുധിഷ്ഠിരൻ ഉറപ്പേറിയ മറ്റൊരു വില്ല് ക്ഷണത്തിൽ എടുത്തു. പിന്നെ ദ്രോണനെ വളരെ ശരങ്ങൾ ആ പാണ്ഡുനാഥൻ എയ്തു സൂതനേയും അശ്വത്തേയും പീഡിപ്പിച്ചു. വളരെ ശരങ്ങളേറ്റ് പീഡിതനായ ദ്രോണൻ മുഹൂർത്തസമയം വ്യഥയോടെ തേരിൽ ഇരുന്നുപോയി. ആ ബ്രാഹ്മണന്ന് അല്പസമയം കഴിഞ്ഞപ്പോൾ ബോധമുണർന്നു. പിന്നെ ബോധംവീണപ്പോൾ ദ്രോണൻ കടുത്ത ക്രോധത്തോടെ, ചീറ്റുന്ന പാമ്പുപോലെ, വായവ്യാസ്ത്രം വിട്ടു. ഉടനെ യുധിഷ്ഠിരൻ കൂസൽകൂടാതെ വില്ലെടുത്ത് അവന്റെ അസ്ത്രം അസ്ത്രംകൊണ്ടുതന്നെ ആ രണാങ്കണത്തിൽവെച്ചു സ്തംഭിപ്പിച്ചു. ബ്രാഹ്മണന്റെ വലിയ വില്ല് പാണ്ഡവൻ ഖണ്ഡിച്ചു ഉടനെ മറ്റൊരു വില്ല് ക്ഷത്രിയമർദ്ദനനായ ദ്രോണൻ എടുത്തു. അതും നിശിതമായ ഭല്ലംകൊണ്ട് ആ കുരുപുംഗവൻ ഖണ്ഡിച്ചു.

ഈ സന്ദർഭത്തിൽ കേശവൻ ധർമ്മപുത്രനോട് 'ഹേ യുധിഷ്ഠിരാ! മഹാബാഹോ! ഞാൻ പറയുന്നതു ഭവാൻ കേട്ടാലും. ദ്രോണനോടുള്ള പോരാട്ടം ഭവാൻ നിർത്തുക! ദ്രോണൻ ഭവാനെ പിടിക്കുവാനായി നിത്യവും ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. അങ്ങയോട് ഇവന്നുള്ള യുദ്ധം ഒത്തതല്ലെന്നാണ് എന്റെ അഭിപ്രായം. അദ്ദേഹത്തെ കൊല്ലുവാൻ ഒരാൾ ജനിച്ചിട്ടുണ്ട്. അവൻ അദ്ദേഹത്തെ കൊന്നുകൊള്ളും. ഗുരുവിനെവിട്ട് ഭവാൻ ദുര്യോധനന്റെ നേരെ പൊരുതിക്കൊള്ളുക. അങ്ങോട്ടു പൊയ്ക്കൊള്ളുക! രാജാവു രാജാവിനോടാണ് ഏല്ക്കേണ്ടത്. രാജാവ് അരാജനുമായിപ്പോരാടുന്നതു ശരിയല്ല. രഥത്തോടും ആനകുതിരകളോടുംകൂടി രാജാവേ, അങ്ങോട്ടു പോവുക! സഹായത്തിന്നു മാത്രമായി ഞാനും ധനഞ്ജയനും ഭവാന്റെ കൂടെയുണ്ട്. നരവ്യാഘ്രനായ ഭീമൻ അവിടെ കുരുക്കളുമായി പോരാടുന്നുണ്ട്.' വാസുദേവൻ പറഞ്ഞതുകേട്ട് ധർമ്മരാജാവ് അല്പസമയം ചിന്തിച്ചതിന്നുശേഷം ഘോരമായ ഒരു പോരാട്ടത്തിന്നുറച്ച് ഭീമൻ നില്ക്കുന്ന ദിക്കിലേക്കു ക്ഷണത്തിൽ പോയി. വായ്തുറന്ന അന്തകനെപ്പോലെ നിന്റെ ആൾക്കാരെ വധിക്കുന്നവനും വലിയ രഥഘോഷത്തോടെ ലോകം മുഴക്കുന്നവനുമായ യുധിഷ്ഠിരൻ വർഷക്കാലത്തെ മഴക്കാറുപോലെ ഇരമ്പിക്കുതിക്കുന്ന രഥത്തിൽ ഭീമന്റെ സമീപത്തെത്തി. ഭീമൻ ആ സമയത്ത് ശത്രുക്കളെ കൊന്നൊടുക്കുകയായിരുന്നു. അപ്പോൾ ദ്രോണൻ ആ രാത്രിയുടെ ആരംഭത്തിൽ പാഞ്ചാലന്മാരേയും ധ്വംസിച്ചുകൊണ്ടിരുന്നു.”

**163. രാത്രിയുദ്ധം - പന്തംകൊളുത്തിപ്പട** സഞ്ജയൻ പറഞ്ഞു: “അപ്രകാരം ഘോരരൂപമായ ഭീഷണമായി യുദ്ധം നടക്കുമ്പോൾ, ഇരുട്ടും പൊടിയുമായി ലോകം മൂടിയ സമയത്തു തമ്മിൽ പൊരുതുവാൻ നേരിട്ടവരായ യോദ്ധാക്കൾ പരസ്പരം കാണുവാൻ കഴിയാത്തവിധം ഇരുട്ടടഞ്ഞു ഊഹംകൊണ്ടും, പേരു വിളിച്ചുപറഞ്ഞുകൊണ്ടും, ആ പുരുഷന്മാർ തമ്മിൽ പോരാടി. തേര്, ആന, ആൾ, കുതിര എന്നിവ മുടിഞ്ഞുകൊണ്ടിരിക്കെ പോർക്കളത്തിൽ ദ്രോണകർണ്ണകൃപന്മാരും ഭീമപാർഷതസാത്വതന്മാരും തമ്മിൽ ചെന്നേറ്റ് സൈന്യങ്ങളെ ഇളക്കിമറിച്ചു. ആ മഹാരഥന്മാർ എല്ലായിടത്തും സൈന്യങ്ങളെ വധിച്ച് ഒടുക്കുവാൻതുടങ്ങിയപ്പോൾ ഇരുട്ടടച്ച സമയത്ത് ഭടന്മാർ എല്ലാ ദിക്കിലേക്കും പാഞ്ഞോടിക്കളഞ്ഞു. പേടിച്ചുഴന്ന് അങ്ങുമിങ്ങും പാഞ്ഞോടുന്ന ഭടന്മാർ രാജാവേ, ചുറ്റും പാഞ്ഞോടുന്ന സമയത്തുതന്നെ, അസംഖ്യംപേർ കൊല്ലപ്പെട്ടു. അനേകായിരം മഹാരഥന്മാർ പരസ്പരം ആളറിയാതെ വെട്ടിക്കൊന്നു. നിന്റെ പുത്രന്റെ ദുർമ്മന്ത്രിതംകൊണ്ടു വന്നുചേർന്ന ആപത്തു നോക്കൂ! വളരെ സൈന്യങ്ങളും സേനാനായകന്മാരും കൂരിരുട്ടത്ത് ഉഴന്നു. ഇരുട്ടു വർദ്ധിച്ച സമയത്ത് സകലരും പേടിച്ചു വിറച്ചുപോയി.”

ധൃതരാഷ്ട്രൻ പറഞ്ഞു: “പാണ്ഡവന്മാർ ഇട്ടിളക്കുകയും ഇരുട്ടിൽ ഓജസ്സു കെടുകയും ഉഴലുകയും ചെയ്ത നിങ്ങളുടെ അപ്പോഴത്തെ മനഃസ്ഥിതി എന്തായിരുന്നു? അവർക്കും എന്റെ ഭടന്മാർക്കും, ആ ഇരുട്ട് ലോകത്തിലെങ്ങും ഭയങ്കരമായി വ്യാപിച്ച സമയത്ത്, എങ്ങനെ വെളിച്ചം കിട്ടി?”

സഞ്ജയൻ പറഞ്ഞു: “ചത്തുശേഷിച്ച സൈന്യങ്ങളെല്ലാം ചേർന്ന് വീണ്ടും സേനാനായകന്മാരെ വെച്ച്, വീണ്ടും വ്യൂഹം ചമച്ചു.

മുൻഭാഗത്തായി ദ്രോണൻ, അദ്ദേഹത്തിന്റെ പിന്നിലായി ശല്യൻ, രണ്ടു പാർശ്വങ്ങളിലും ശകുനിയും ദ്രൗണിയും, അങ്ങനെ സൈന്യത്തെ രാത്രിയിൽ കാത്തുരക്ഷിച്ചുകൊണ്ട് രാജാവായ ദുര്യോധനനും പുറപ്പെട്ടു. നിലത്തു നില്ക്കുന്നവരായ കാലാൾപ്പടയോടു ദുര്യോധനൻ സാന്ത്വപൂർവ്വം പറഞ്ഞു: 'ഹേ ഭടന്മാരേ, നിങ്ങൾ ഇപ്പോൾ ശസ്ത്രങ്ങളൊക്കെവെച്ചു നല്ലപോലെ കത്തിക്കാളുന്ന പന്തങ്ങൾ കൈയിലെടുത്ത് ഉയർത്തിപ്പിടിച്ചു നില്ക്കുവിൻ.' രാജാവിന്റെ കല്പനകേട്ട് അവർക്കൊക്കെ വലിയ പുതുമതോന്നി. എല്ലാവരും സന്തോഷത്തോടെ പന്തം കൊളുത്തിപ്പിടിച്ചു. ഈ പന്തംകൊളുത്തിപ്പടകണ്ടപ്പോൾ ദേവർഷിമാർക്കും, ഗന്ധർവ്വന്മാർക്കും, സുരർഷിമാർക്കും, വിദ്യാധരന്മാർക്കും, അപ്സരസ്സുകൾക്കും, എല്ലാവിധ സംഘങ്ങൾക്കും, നാഗങ്ങൾ, യക്ഷന്മാർ, കിന്നരന്മാർ എന്നിവർക്കും വലിയ കൗതുകമുണ്ടായി. അവരും ആകാശത്തു പന്തങ്ങൾ കൊളുത്തിനിന്നു. ദിഗ്ദൈവതങ്ങൾവഴി സുഗന്ധതൈലത്തിൽ നനച്ച പന്തങ്ങൾ വിളങ്ങിക്കാണുമാറായി. വിശേഷിച്ചും നാരദപർവ്വതന്മാർ പറയുകയാൽ കുരുപുംഗവന്മാർക്കുവേണ്ടി ആകാശം ദീപജാലംകൊണ്ടു ശോഭിപ്പിച്ചു. അങ്ങനെ പടക്കളത്തിൽ വെളിച്ചംവീശി. വിലയേറിയ ആഭരണങ്ങൾ, ദിവ്യങ്ങളായ ശസ്ത്രങ്ങൾ എന്നിവ ദീപപ്രഭയിൽ പ്രശോഭിച്ചു. ഓരോ തേരിലും അയ്യഞ്ചു പന്തങ്ങൾ തെളിഞ്ഞു. മത്തഗജങ്ങൾതോറും മുമ്മൂന്നു പന്തങ്ങൾ വിളങ്ങി. ഓരോ കുതിരയ്ക്കും ഓരോ പന്തം. ഇങ്ങനെ പാണ്ഡവന്മാരും കൗരവന്മാരും പന്തങ്ങൾ കൊളുത്തി.

ഇങ്ങനെ നിന്റെ സൈന്യം പന്തംകൊണ്ടു ക്ഷണത്തിൽ വിളങ്ങി. എല്ലാ സൈന്യത്തിലും കാലാൾ പിടിച്ച പന്തങ്ങളും വിളങ്ങി. രാത്രികാലത്ത് കാർമേഘപടലം വഹിക്കുന്ന മിന്നൽപോലെ സൈന്യം പന്തംകൊണ്ടു ശോഭിച്ചു.

പന്തം തെളിഞ്ഞസമയത്ത് അദ്രിതുല്യനായ ദ്രോണൻ ശത്രുസൈന്യങ്ങളെ ശരങ്ങൾകൊണ്ടു തപിപ്പിച്ചു. പൊൻചട്ടയണിഞ്ഞ ദ്രോണൻ മദ്ധ്യാഹ്നസൂര്യനെപ്പോലെ പ്രശോഭിച്ചു.

സ്വർണ്ണഭൂഷണങ്ങൾ, പതക്കം, തെളിഞ്ഞ ശസ്ത്രങ്ങൾ, ധനുസ്സുകൾ എന്നിവയിൽ ദീപപ്രഭ തട്ടി. അതിന്റെ പ്രതിപ്രഭ എങ്ങും വ്യാപിച്ചു. ശുഭ്രമായ പരിഘങ്ങൾ, തേരുകൾ, അമ്പുകൾ, വേലുകൾ ഇവയൊക്കെ പ്രതിപ്രഭാരശ്മിയാൽ പുതിയ പന്തങ്ങളായി പ്രത്യക്ഷപ്പെട്ടു. കുടകൾ, വെൺചാമരങ്ങൾ, ശോഭിക്കുന്ന വാളുകൾ, മഹോൽക്കൾ, പൊന്മാലകൾ, എന്നിവയൊക്കെ ചലിച്ചു. യോദ്ധാക്കൾ ആ ദീപ്തദീപപ്രഭയിൽ ഉജ്ജ്വലിച്ചു. അസ്ത്രപ്രകാശത്തോടുകൂടി ദീപശോഭ ചേർന്ന് പ്രകാശിക്കുന്ന ആ സൈന്യങ്ങൾ വളരെയധികം ആഭരണങ്ങളോടുകൂടിയും പ്രശോഭിച്ചു. ശസ്ത്രങ്ങൾ ചാണയ്ക്കുവെച്ച് തെളിഞ്ഞു ചോരപറ്റി വീരന്മാർ ഇളക്കുമ്പോൾ ദീപപ്രഭ തട്ടി അവ ആകാശത്ത് മിന്നൽവാൾപോലെ വിളങ്ങി. അങ്ങുമിങ്ങും ചലിച്ച് ഊക്കോടെ പോരാടിക്കൊന്ന് പാഞ്ഞേല്ക്കുന്ന യോദ്ധാക്കളുടെ മുഖങ്ങൾ കാറ്റിൽ ഉലഞ്ഞ് ഇളകുന്ന താമരപ്പൂക്കൾപോലെ ശോഭിച്ചു. വലിയ മരങ്ങൾകൂട്ടി തീയിട്ട കാടുപോലെ, ആദിത്യന്റെ പ്രഭപോലെ, മഹാഭയംകൊണ്ട് ഭയങ്കരമായവിധത്തിൽ പട ആകെ തീപ്പിടിച്ചമാതിരി ആകുലമായി ശോഭിച്ചു. നല്ല വെളിച്ചത്തിൽ തിളങ്ങുന്ന നമ്മുടെ സൈന്യംകണ്ട് അപ്രകാരംതന്നെ പാർത്ഥന്മാരും കാലാൾപ്പടയെക്കൊണ്ട് പന്തം കൊളുത്തിച്ചു. ആനകൾ തോറും ഏഴു പന്തങ്ങൾവീതവും, രഥങ്ങൾതോറും പതിപ്പത്തു പന്തങ്ങളും, കുതി

രകൾതോറും ഈരണ്ടു പന്തങ്ങളും, ധ്വജത്തിലും പിന്നിലും ഓരോ പന്തവും, സൈന്യത്തിൽ മുഴുവൻ പിന്നിലും മുമ്പിലും, പാർശ്വങ്ങളിലും, മദ്ധ്യത്തിൽ വെവ്വേറെ പന്തങ്ങളും തെളിയിച്ചു. അങ്ങനെ രണ്ടു സൈന്യങ്ങളിലും ഒപ്പം ദീപം തെളിഞ്ഞു വിളങ്ങി. സൈന്യത്തിൽ ഒട്ടുക്കും കാലാൾപ്പടകൾ, തേര്, ആന, കുതിര എന്നീ പടകളുമായി കൂടിക്കലർന്നു. മദ്ധ്യത്തിൽ പന്തം വേറെയും വിളങ്ങി. അങ്ങനെ പാണ്ഡവസൈന്യം പന്തം കൊളുത്തി പ്രശോഭിച്ചു.

ആ പന്തം എടുത്തുപിടിച്ച് സൈന്യങ്ങൾ ശക്തിക്കൊത്ത വിധം പ്രശോഭിച്ചു. പ്രകാശം നൽകുന്ന സൂര്യദേവൻ നല്കിയ പ്രകാശം വഹിക്കുന്ന അഗ്നിയെപ്പോലെ അവയുടെ പ്രഭ ഭൂമിയും ആകാശവും കവിഞ്ഞ് ദിക്കുകളൊക്കെ ഏറ്റു. ആ പ്രകാശത്തിൽനിന്ന് അതിപ്രകാശം ശത്രുക്കൾക്കും നിന്റെ ഭടന്മാർക്കുമുണ്ടായി. ആകാശത്ത് എത്തുന്ന ആ വെളിച്ചം ദേവഗണങ്ങളെ ഉണർത്തി. ഉടനെ ഗന്ധർവ്വന്മാരും, യക്ഷന്മാരും, സുരന്മാരും, സിദ്ധന്മാരും, അപ്സരസ്സുകളും സംഘംസംഘമായി എത്തി. ആ ദേവഗന്ധർവ്വന്മാർ കലർന്ന് യക്ഷഅപ്സരോഗന്ധർവ്വന്മാർ എത്തുകയും മരിച്ച പോരാളികൾ വാനിലേക്ക് ഉയരുകയും ചെയ്തതോടുകൂടി ആ സംഗരം ദിവ്യമായ ഒന്നായിമാറി. തേര്, ആന, കുതിര എന്നിവയുടെ നിര നീളെ നീളെ പ്രശോഭിച്ചു. ചൊടിച്ചേറ്റ് കുതിരകൾ ഹതരായി. നരന്മാരും കുതിരകളും ആനകളും നിരന്ന സൈന്യം സുരാസുരവ്യൂഹത്തിന്നു തുല്യമായി ശോഭിച്ചു.

ചാട്ടുന്ന വേലിന്റെ കാറ്റോടുകൂടിയും, തേരാകുന്ന മേഘത്തോടുകൂടിയും നാഗങ്ങളും, കുതിരകളും, മനുഷ്യരും തിങ്ങി. ശരങ്ങൾ പെയ്യുന്ന രക്തമാകുന്ന ജലം വാർന്നൊഴുകി ആ രാത്രിയിൽ നരദേവന്മാരുടെ യുദ്ധം തുടർന്നു.

ആ പോരാട്ടത്തിൽ അഗ്നിതുല്യനും, മഹാത്മാവും, വിപ്രോത്തമനും, പാണ്ഡവന്മാർക്ക് താപം ഉണ്ടാക്കുന്നവനുമായ ദ്രോണൻ ശരൽക്കാലത്ത് മദ്ധ്യാഹ്നസൂര്യൻ രശ്മി ചിന്നിജ്ജ്വലിക്കുന്ന വിധം ഉജ്ജ്വലിച്ചു.''

**164. രാത്രിയുദ്ധം – സങ്കുലയുദ്ധം** സഞ്ജയൻ പറഞ്ഞു: "ലോകം തെളിയുകയും പൊടികൊണ്ട് മറയുകയും ചെയ്തപ്പോൾ വീരന്മാരായ യോദ്ധാക്കൾ തമ്മിൽ കൊല്ലുവാൻ വിചാരിച്ച് എതിർത്തു. തമ്മിൽ കുറ്റം ചെയ്തവരായ അവർ തമ്മിൽ നേരെ തുറിച്ചുനോക്കി നിന്നു.

സുഗന്ധതൈലം നനച്ച പൊൻപിടിപ്പന്തങ്ങൾ അസംഖ്യം ചുറ്റും കത്തി പ്രകാശിച്ചു. ദേവന്മാരും ഗന്ധർവ്വന്മാരും ദീപം തെളിയിച്ചു. ഇങ്ങനെ വളരെയധികം പന്തങ്ങൾകൊണ്ട് ഗ്രഹങ്ങളാൽ ആകാശമെന്നപോലെ ഭൂമി പ്രശോഭിച്ചു. വളരെയേറെ പന്തങ്ങൾ കൊണ്ട് പോർക്കളം, ലോകം മുടിയുന്ന കാലത്ത് കത്തുന്ന പാർത്തട്ടുപോലെയായി. ചുറ്റും പന്തം കത്തിച്ച് ദിക്കുകളൊക്കെ പ്രകാശിപ്പിച്ചു. മഴക്കാലത്ത് മിന്നാമിനുങ്ങുകൾ മിന്നുന്ന വൃക്ഷക്കൂട്ടംപോലെ ചുറ്റും പ്രകാശിച്ചു. വീരന്മാരോട് വെവ്വേറെ വീരന്മാർ ചെന്ന് പോരാടി. ആനകൾ ആനകളോടും, സാദികൾ സാദികളോടും, രഥങ്ങൾ രഥിമാരോടും സന്തോഷത്തോടെ ചെന്നെതിർത്തു. ആ ഘോരമായ രാത്രിസമയത്ത് നിന്റെ പുത്രന്റെ കല്പനപ്രകാരം ചതുരംഗ ബലത്തിന്റെ പാഞ്ഞേറ്റം ശക്തിപ്പെട്ടു. അപ്പോൾ മഹാരാജാവേ, അർജ്ജുനൻ കുരുപ്രവരസൈന്യത്തെ, രാജാക്കന്മാരെ മിക്കവാറും, വളരെവേഗത്തിൽ തകർത്തുകൊണ്ടിരുന്നു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "ദുർദ്ധർഷനായ അർജ്ജുനൻ അമർഷത്തോടുകൂടി എന്റെ പുത്രന്റെ പടയിൽ കയറിയപ്പോൾ നിങ്ങളുടെയെല്ലാം മനസ്സ് ഏതു മട്ടിലായി? ശത്രുതാപിയായ അർജ്ജുനൻ കടന്നപ്പോൾ സൈന്യങ്ങൾ എന്തു വിചാരിച്ചു? കാലോചിതമായി അപ്പോൾ എന്തു കൃത്യമാണ് ദുര്യോധനൻ കണ്ടത്? ആ വീരനോട് ഏതു വീരന്മാരൊക്കെ എതിർത്തു ചെന്നു? ശ്വേതാശ്വനായ ധനഞ്ജയൻ എതിർത്തുകയറിയപ്പോൾ ആരൊക്കെയാണ് ദ്രോണനെ കാത്തത്? വലംചക്രം കാത്തത് ആരാണ്? ഇടംചക്രം കാത്തത് ആരാണ്! ആ വീരൻ പൊരുതുമ്പോൾ ഏതു വീരനാണ് പിന്നിൽ കാത്തത്? പോരിൽ ശത്രുക്കളെ കൊന്ന് ആരാണ് മുമ്പോട്ടു കയറിയത്? പാഞ്ചാലരിൽ തോല്ക്കാത്ത മഹേഷ്വാസർ കയറിയപ്പോൾ തുള്ളുന്നവിധം തേർമാർഗ്ഗത്തിൽ ശരംതൂകിനിന്ന ആ വീര്യവാനായ ദ്രോണൻ, പാഞ്ചാലത്തേർനിരകൾ അമ്പെയ്തു എരിച്ചുകളഞ്ഞ വീരൻ, അഗ്നിക്കു തുല്യമായി അതിക്രോധമുള്ള ആ ധീരൻ, എങ്ങനെ മൃത്യുവിൽപ്പെട്ടുപോയി? അവ്യഗ്രരും അപരാജിതരുമായി ഭവാൻ ശത്രുക്കളെപ്പറ്റി പറയുന്നു. എന്റെ ആൾക്കാർ ഹർഷിച്ച് ഉയർന്നില്ലെന്നും പറയുന്നു. അത് എങ്ങനെയാണ് സഞ്ജയാ? എന്റെ ആൾക്കാർ ചത്തും വിഷണ്ണരായും ചിന്നിച്ചിതറിയതായും നീ പറയുന്നു. തേർ പോയിട്ടും എന്റെ പോരാളികൾ നട്ടംതിരിഞ്ഞതായിപ്പറയുന്നുവല്ലോ!''

സഞ്ജയൻ പറഞ്ഞു: "പോരിന്നൊരുങ്ങുന്ന ദ്രോണന്റെ അഭിപ്രായം അറിഞ്ഞ് ദുര്യോധനൻ തന്റെ അനുജന്മാരെ വിളിച്ചു. കർണ്ണനോടും, വൃഷസേനനോടും, ശല്യനോടും, ദുർദ്ധർഷനോടും, ദീർഘബാഹുവിനോടും, തന്റെ ഭടന്മാരോടും ഇപ്രകാരം പറഞ്ഞു: 'നിങ്ങളെല്ലാം ദ്രോണന്റെ പിൻപുറത്തായി നിന്ന് ദ്രോണനെ കാക്കണം. വലത്തുഭാഗത്ത് ഹാർദ്ദിക്യനും ഇടത്തുഭാഗത്ത് ശല്യനും നിന്നു കാക്കണം.' ത്രിഗർത്തന്മാരിൽ ചത്തു ശേഷിച്ച ശൂരന്മാരെയെല്ലാം വിളിച്ച് മുമ്പേതന്നെ നിന്റെ പുത്രൻ ഏർപ്പാടുചെയ്തു. 'ആചാര്യൻ ക്ഷമാശീലനാണ്. പാണ്ഡവന്മാരാണെങ്കിൽ ഏറ്റവും സന്നദ്ധരുമാണ്. ദ്രോണൻ ശത്രുക്കളെ മുടിക്കുന്ന സമയത്ത് അദ്ദേഹത്തെ നിങ്ങൾ എല്ലാവരും ഒന്നിച്ചു കാക്കണം. കൈവേഗം ഏറുന്നവനായ ദ്രോണൻ ബലവാനാണ്. പോരിൽ പരാക്രമിയാണ്. പോരിൽ ദേവന്മാരെപ്പോലും ജയിക്കും. പിന്നെ ഈ സോമകന്മാരും പാർത്ഥന്മാരുമൊക്കെ അദ്ദേഹത്തിന്നു പുല്ലാണ്! നിങ്ങൾ എല്ലാവരും ഒന്നിച്ച് കിണഞ്ഞു പോരാടി ധൃഷ്ടദ്യുമ്നനിൽനിന്ന് ദുർദ്ധർഷനായ ദ്രോണനെ കാക്കണം. പാണ്ഡവഭടന്മാരിൽ ഞാൻ ഒരുത്തനേയും കാണുന്നില്ല. ദ്രോണനെ ജയിക്കുവാൻ ഒരേ ഒരാൾ ധൃഷ്ടദ്യുമ്നൻ മാത്രമേയുള്ളൂ. എല്ലാംകൊണ്ടും ഇപ്പോൾ വേണ്ടത് ഭാരദ്വാജനെ രക്ഷിക്കുകയെന്നുള്ളതാണ്. അവനെ നിങ്ങൾ കാത്താൽ അവൻ ഈ സോമകസൃഞ്ജയന്മാരെയൊക്കെ പൊടിയാക്കി തൂളിച്ചുകളയും. സൃഞ്ജയക്കൂട്ടത്തെ ഈ പോർക്കളത്തിൽവെച്ച് മുടിച്ചാലോ പോരിൽ ധൃഷ്ടദ്യുമ്നനെ ദ്രൗണി കൊല്ലുകയും ചെയ്യും. പിന്നെ അപ്രകാരംതന്നെ കർണ്ണൻ അർജ്ജുനനേയും ജയിക്കും. സന്നദ്ധരായ ഭീമസേനമുഖ്യന്മാരെയൊക്കെ ഞാനും മുടിക്കാം. ശേഷമുള്ള തേജസ്സറ്റ പാണ്ഡവന്മാരെ ജയിക്കുവാൻ നമ്മുടെ ഭടന്മാർ മതി. ഇങ്ങനെ എനിക്ക് ഏറെക്കാലത്തേക്കു ജയമായി. അതുകൊണ്ട് മഹാരഥനായ ദ്രോണനെ നിങ്ങൾ പാലിച്ചുകൊള്ളുക!' ഇപ്രകാരം നിന്റെ പുത്രനായ സുയോധനൻ ഭടന്മാരെ ആ കൂരിരുട്ടിലേക്ക് അയച്ചു. പിന്നെ വലിയ ഒരു യുദ്ധം രാവിൽ നടന്നു. ജയം കൊതിച്ച് രണ്ടു സൈന്യങ്ങളും കിണഞ്ഞു പോരാടി. അർജ്ജുനൻ കൗരവസൈന്യത്തേയും കൗരവസൈന്യങ്ങൾ അർജ്ജുനനേയും പലതരം ശസ്ത്രങ്ങൾകൊണ്ടു പീഡപ്പെടുത്തി. ദ്രൗണി പാഞ്ചാലരാജാവിനേയും ദ്രോണൻ സൃഞ്ജയന്മാരേയും യുദ്ധത്തിൽ ശരങ്ങൾകൊണ്ടു മൂടി. അപ്രകാരം തന്നെ പാണ്ഡുപാഞ്ചാലന്മാർ കുരുക്കളേയും ശരവർഷം കൊണ്ടു മൂടി. തമ്മിൽ അവർ കൊന്നുമുടിച്ച് വലിയ നിലക്കേടിലെത്തി. ഞങ്ങളാകട്ടെ, പണ്ടുള്ളവരാകട്ടെ, ശത്രുഭീഷണമായ ഇത്തരം രാത്രിയുദ്ധം മുമ്പു കണ്ടിട്ടുമില്ല; കേട്ടിട്ടുമില്ല!''

**165. രാത്രിയുദ്ധം – യുധിഷ്ഠിരൻ പോർക്കളംവിട്ട് പിൻവാങ്ങുന്നു** സഞ്ജയൻ പറഞ്ഞു: "ഇത്തരത്തിൽ ഉഗ്രമായി രാത്രിയുദ്ധം നടക്കുമ്പോൾ, സർവ്വവും നശിപ്പിക്കുന്നവിധം പന്തംകൊളുത്തിപ്പട നടക്കുമ്പോൾ, ധർമ്മപുത്രൻ പാണ്ഡുപാഞ്ചാലസോമകസൈന്യങ്ങളെ വിളിച്ച് ചതുരംഗപ്പടയുടെ നാശ

ത്തിന്നുവേണ്ടി ഇപ്രകാരം സ്വന്തം യോദ്ധാക്കളോടു പറഞ്ഞു: 'യോദ്ധാക്കളെ, വരുവിൻ! ദ്രോണന്റെ നേർക്ക് ചെല്ലുവിൻ! കൊല്ലുവിൻ!' രാജാവിന്റെ കല്പനകേട്ട് അവർ ഉഗ്രമായി ആർത്തുവിളിച്ച് പാഞ്ഞുകയറി. ഞങ്ങളും അവരോട് അമർഷത്തോടുകൂടി ആർത്ത് എതിരിട്ടു. ശക്തിപോലെ ഉത്സാഹത്തോടുകൂടി ഞങ്ങൾ എതിർത്തു. കൃതവർമ്മാവ് യുധിഷ്ഠിരനോട് ഏറ്റു. ദ്രോണന്റെനേർക്ക് യുധിഷ്ഠിരൻ പാഞ്ഞുകയറുമ്പോൾ മത്തേഭത്തോടു മത്തേഭം എന്നമട്ടിൽ ആർത്ത് ഇടഞ്ഞുപൊരുതി. ചുറ്റും ശരവർഷം ചൊരിയുന്ന ശൈനേയനോട് ഉടനെ, കൗരവനും സംഗ്രാമമർദ്ദനനുമായ ഭൂരി അല്ലയോ രാജാവേ, ചെന്നെതിർത്ത് തേരാളിയായ ദ്രോണനെ നോക്കി. സഹദേവൻ ചെല്ലുമ്പോൾ കർണ്ണൻ അവനെ ചെന്നു തടുത്തു. തേരാളിവീരനായ ഭീമൻ ചെല്ലുന്നതു കണ്ട് ദുര്യോധനൻ കാലന്റെനേരെയെന്ന വിധം ചെന്നെതിർത്തു. സർവ്വായുധ വിദ്യകളുമറിയുന്ന യോധശ്രേഷ്ഠനായ നകുലനോട് ശകുനിയും ചെന്നു നേരിട്ടു. മഹാരഥനായ ശിഖണ്ഡി വരുന്നതുകണ്ട് ശാരദ്വതനായ കൃപൻ ചെന്ന് എതിർത്തു. പ്രതിവിന്ധ്യൻ മയിൽനിറമുള്ള അശ്വങ്ങളോടുകൂടി എതിർക്കുന്നതു കണ്ടപ്പോൾ ദുശ്ശാസനൻ ചെന്ന് അവനെ തടുത്തുനിർത്തി. പലതരം മായകൾ കാണിക്കുന്നതിൽ സമർത്ഥനായ ഭീമപുത്രൻ, ഘടോൽക്കചൻ ചെല്ലുന്ന സമയത്ത് അശ്വത്ഥാമാവ് ചെന്നു തടുത്തുനിർത്തി. വൃഷസേനൻ, സൈന്യങ്ങളോടും ഭൃത്യഗണങ്ങളോടുംകൂടി എത്തുന്ന ദ്രുപദരാജാവിനെ, ദ്രോണന്റെ നേർക്കു ചെല്ലുന്ന സമയത്ത് തടുത്തു. ദ്രോണനെക്കൊല്ലുവാനായി ക്ഷണത്തിൽ എത്തുന്ന വിരാടനെ തടുത്ത് ചൊടിയോടെ മദ്രരാജാവ് ഏറ്റു. വേഗത്തിൽ ശതാനീകൻ എത്തുന്ന സമയത്ത് ദ്രോണഹിംസയ്ക്കൊരുങ്ങുന്ന അവനെ ചിത്രസേനൻ തടുത്തു. മഹാരഥനായ അർജ്ജുനൻ വരുന്ന സമയത്ത് രാക്ഷസേന്ദ്രനായ അലംബുഷൻ ചെന്നു തടുത്തു. പോരിൽ ശത്രുവധംചെയ്യുന്ന വില്ലാളിയായ ദ്രോണനെ ധൃഷ്ടദ്യുമ്നൻ ചെന്നു തടുത്തു. ഇപ്രകാരം തന്നെ മറ്റു പാണ്ഡുപുത്രമഹാരഥന്മാർ വരുമ്പോൾ നിന്റെ തേരാളികൾ അവരെ ബലമായി ഓജസ്സാൽ തടുത്തു. പെരുംപോരിൽ ആനകളോട് ആനക്കാർ ചെന്ന് എതിർത്തു. അവർ നൂറും ആയിരവുംപേർ മർദ്ദിച്ച് പൊരുതിക്കൊണ്ടു നിന്നു. സാദിമാർ സാദിമാരോടും കയർ, വേൽ, ഋഷ്ടി എന്നിവയെടുത്ത് തമ്മിൽ ആർത്തുവിളിച്ച് എതിർത്തു. വളരെയധികം യോദ്ധാക്കൾ പരസ്പരം കൊന്നു. ഗദ, മുസലം, നാരാചം മുതലായ ശസ്ത്രങ്ങൾ കൂട്ടമായി പ്രയോഗിച്ചു. കൃതവർമ്മാവ് യുധിഷ്ഠിര രാജാവിനെ ചൊടിച്ചേറ്റ് ആഴിയെ കരയെന്നപോലെ തടുത്തു. ഹാർദ്ദിക്യനെ വേഗംകൂട്ടുന്ന അഞ്ചു ശരങ്ങൾ യുധിഷ്ഠിരൻ എയ്തു. വീണ്ടും ഇരുപതു ശരങ്ങൾ എയ്ത് നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. കൃതവർമ്മാവ് കോപത്തോടെ ധർമ്മപുത്രന്റെ വില്ല് ഒരു ഭല്ലംകൊണ്ട് അറുക്കുകയും ഏഴു ശരങ്ങൾ എയ്യുകയുംചെയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് മഹാരഥനായ ധർമ്മപുത്രൻ ഹാർദ്ദിക്യനെ കൈക്കും മാറത്തുമായി പത്തു ശരങ്ങൾ എയ്തു. ധർമ്മപുത്രൻ പോരിൽ എയ്തതേറ്റ് മാധവൻ (ഹാർദ്ദിക്യൻ) ഇളകി. രോഷത്തോടെ ഏഴു ബാണങ്ങൾ വിട്ടു. അവന്റെ വില്ലറുത്ത് പാർത്ഥൻ കൈയുറ കീറി, ചാണയ്ക്കിട്ട അഞ്ചു കൂർത്ത ഭല്ലം എയ്തു. അവ അവന്റെ വിലയേറിയ പൊൻചട്ട പിളർന്ന് ഉൽക്കടമായി പാഞ്ഞ് ഭൂമിയിൽ, പുറ്റിൽ പാമ്പുകളെന്നവിധം കയറി. ഒരുനിമിഷത്തിനുള്ളിൽ വേറെ വില്ലെടുത്ത് പാണ്ഡുപുത്രനെ അറുപതും പിന്നെ പത്തും ശരങ്ങൾ എയ്തു. ഉടനെ ആ അമേയാത്മാവ് അവന്റെമേൽ സർപ്പംപോലുള്ള വേൽ ചാട്ടി. പൊന്നണിഞ്ഞതും പാണ്ഡവൻ ചാട്ടിവിട്ടതുമായ ആ വേൽ അവന്റെ വലംകൈ പിളർന്ന് ധരിത്രിയിൽ കയറി. ഈ തക്കത്തിൽ പാർത്ഥൻ വലിയ ഒരു വില്ലെടുത്ത് ഹാർദ്ദിക്യനെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ടു മൂടി. തേരാളിയായ ആ വൃഷ്ണിപ്രവരൻ, ശൂരനായ ധർമ്മപുത്രനെ കുതിരയും തേരും സൂതനുമില്ലാത്തമട്ടിൽ ഒരുനിമിഷം കൊണ്ടാക്കിത്തീർത്തു. ഉടനെ ആ പാണ്ഡവശ്രേഷ്ഠൻ വാളും പരിചയുമെടുത്തു. ഉടനെ കൂർത്ത ഭല്ലങ്ങൾകൊണ്ട് മാധവൻ അതും അറുത്തു വീഴ്ത്തി. ഉടനെ സ്വർണ്ണപ്പിടിയുള്ള ഘോരമായ തോമരമെടുത്ത്, മഹാത്മാവായ ഹാർദ്ദിക്യന്റെനേരെ ചാട്ടി. യുധിഷ്ഠിരൻ ചാട്ടിവിട്ട അത് ഊക്കോടെ എത്തുമ്പോൾ ഹാർദ്ദിക്യൻ ചിരിച്ചുകൊണ്ട് അതു രണ്ടായി ഖണ്ഡിച്ചു. പിന്നെ പോരിൽ നൂറു നൂറു ശരങ്ങൾ അവൻ ധർമ്മപുത്രനിൽ വർഷിച്ചു. ചൊടിച്ച് ബാണങ്ങൾകൊണ്ട് ചട്ടയും ചിന്നിച്ചു. പൊന്നണിഞ്ഞ ആ ചട്ട ഹാർദ്ദിക്യന്റെ ശരമേറ്റ് താരാജാലങ്ങൾ ആകാശത്തുനിന്ന് ഉതിരുംപോലെ തകർന്നുവീണു. ചട്ടപൊട്ടുകയും തേർ പോവുകയും കൃതവർമ്മാവിന്റെ ശരമേറ്റ് ആർത്തനാവുകയുംചെയ്ത യുധിഷ്ഠിരൻ യുദ്ധക്കളത്തിൽനിന്ന് യുദ്ധം വേണ്ടെന്നുവച്ചു പിന്മടങ്ങി.

അങ്ങനെ കൃതവർമ്മാവ് ധർമ്മപുത്രരാജാവിനെ ജയിച്ചു. വീണ്ടും ദ്രോണന്റെ ചക്രം ആ മഹാരഥൻ കാത്തുനിന്നു."

## 166. രാത്രിയുദ്ധം – ദുര്യോധനന്റെ പിന്മാറ്റം – സോമദത്തപുത്രനായ ഭൂരിയെ സാത്യകി വധിക്കുന്നു

സഞ്ജയൻ പറഞ്ഞു: "രാജാവേ, പിന്നെ പോരിൽ ഭൂരിരഥിയായ സാത്യകിയെ, കുണ്ടിൽനിന്നു കയറിവരുന്ന ആനയെയെന്ന വിധം തടുത്തു. സാത്യകി അവനെ ചൊടിച്ച് അഞ്ചു കൂരമ്പുകൾകൊണ്ട് ഹൃദയത്തിൽ ആഞ്ഞെയ്തു. അവന്റെ നെഞ്ചിൽനിന്ന് രക്തം പ്രവഹിച്ചു. അപ്രകാരംതന്നെ യുദ്ധദുർമ്മദനായ ആ കൗരവൻ ശിനിപുത്രന്റെ നെഞ്ചിലായി പത്തു കൂരമ്പുകളെയ്തു. അങ്ങനെ അവർ പരസ്പരം മുറിപ്പെടുത്തി തമ്മിൽ പൊരുതി. ക്രോധത്താൽ അവരുടെ കണ്ണു ചുവന്നു. അവർ ഊക്കിൽ വില്ലിട്ടുലയ്ക്കുകയും അവർ തൂകുന്ന കടുത്ത ശരവർഷം ഭീഷണമാവുകയുംചെയ്തു. യമാന്തകോപമന്മാരായ അവർ ചൊടിച്ച് ശരങ്ങൾ വിടുമ്പോൾ അവർതമ്മിൽ സംഗരത്തിൽ ശരങ്ങളാൽ മൂടിനിന്നു. മുഹൂർത്തസമയം ആ യുദ്ധം തുല്യനിലയിൽ നിന്നു. പിന്നെ ശൈനേയൻ ചിരിച്ചുചൊടിച്ച് വമ്പനായ ആ കൗരവന്റെ വില്ല് യുദ്ധത്തിൽ അറുത്തു. വില്ലറ്റ അവനെ പിന്നെ മൂർച്ചയുള്ള ഒമ്പതു ശരങ്ങൾകൊണ്ട് ഹൃദയത്തിൽ ആഞ്ഞെയ്തു നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. ശക്തനായ ശത്രു എയ്ത ശരമേറ്റ് അരിതാപനനായ അവൻ ഉടനെ മറ്റൊരു വില്ലെടുത്ത് സാത്വതനെ എയ്തു. സാത്വതനെ മൂന്നമ്പെയ്തതിന്നുശേഷം ഉടനെ മൂർച്ചയേറിയ ഭല്ലംകൊണ്ട് വില്ലറുത്തു ചിരിച്ചു. വില്ലറ്റയുടനെ സാത്യകി കോപംമൂത്ത് ശക്തിയുള്ള വേലെടുത്ത് അവന്റെ മാറിലേക്കു ചാട്ടി. ഭൂരിവേൽ ഏറ്റുപിളർന്ന് തേർത്തട്ടിൽനിന്നു താഴെ വീണു. ലോഹിതാംഗനായ ദീപ്തരശ്മി ആകാശത്തുനിന്നു വീഴുകയാണോ എന്ന് കാണികൾ അത്ഭുതപ്പെട്ടു.

ആ ശൂരനെ കൊന്നതുകണ്ട് മഹാരഥനായ ദ്രൗണി ശൈനേയന്റെ നേരെ ഊക്കോടെ പാഞ്ഞടുത്ത് നില്ക്കൂ! നില്ക്കൂ! എന്ന് അലറി. മേരുവെ മഴക്കാറെന്നവിധം അവൻ ശരങ്ങളെ വർഷിച്ചു. അവൻ ഊക്കോടെ സാത്യകിയുടെ രഥം നോക്കി എത്തുന്നതു കണ്ട് ഉച്ചത്തിൽ അട്ടഹസിച്ച് വലിയ തേരാളിയായ ഘടോൽക്കചൻ പറഞ്ഞു: 'എടോ ദ്രോണപുത്രാ, നില്ക്കൂ! നില്ക്കൂ! ഞാൻ നിന്നെ ജീവനോടെ വിടുകയില്ല. പണ്ട് ഷണ്മുഖൻ മഹിഷനെക്കൊന്നമാതിരി ഞാൻ നിന്നെ ഇപ്പോൾ കൊന്നുകളയും. നിന്റെ യുദ്ധശ്രദ്ധയൊക്കെ ഞാൻ ഇന്ന് പോർക്കളത്തിൽവെച്ചു തീർത്തുതരാം,' എന്നു പറഞ്ഞ് ക്രോധരക്താക്ഷനായി ശത്രുനാശനനായ രാക്ഷസൻ ചൊടിച്ച് സിംഹം ആനയോടെന്നവിധം ഏറ്റു. ഘടോൽക്കചൻ രഥത്തിന്റെ അച്ചുതണ്ടുപോലെ ഭാരമേറിയ ഇരുമ്പുശരങ്ങൾ വർഷിച്ചു. രഥീന്ദ്രനായ ദ്രോണപുത്രനെ മേഘം മാരിചൊരിയുന്നപോലെ ശരം വർഷിച്ചു. എത്തുന്നതിന്നുമുമ്പ് ആ ബാണവർഷത്തെ പാമ്പുപോലുള്ള ശരങ്ങൾകൊണ്ട് ദ്രൗണി ആ യുദ്ധക്കളത്തിൽ ചിന്നിച്ചു. മർമ്മം പിളർക്കുന്ന ശക്തമായ തീക്ഷ്ണബാണങ്ങളാൽ ഉടനെ അരിന്ദമനും ആശരാധീശനുമായ ഘടോൽക്കചനെ ദ്രൗണി മൂടി. പടത്തലയ്ക്കൽ അവൻ എയ്ത ശരങ്ങളേറ്റ് രാക്ഷസൻ മുള്ളൻപന്നിപോലെ ശോഭിച്ചു. പിന്നെ ക്രോധമൂർച്ചപൂണ്ട ഭീമപുത്രൻ ഇടി

ത്തീപോലുള്ള അമ്പുകൾകൊണ്ട് ദ്രോണപുത്രനെ മുറിവേല്പി ച്ചു. ക്ഷുരപ്രം, അർദ്ധചന്ദ്രം, നാരാചം, ശിലീമുഖം, വരാഹ കർണ്ണം, നാളീകം, വികർണ്ണം എന്നീ ശരനിരകൾ ഘടോൽക്ക ചൻ വർഷിച്ചു.

വജ്രാശനിധ്വനിയോടെ ചൊരിയുന്ന ആ ശരവൃഷ്ടി ക്രൂര മായി ദേഹത്തിൽ ചൊരിയുമ്പോഴും, അത് ഏറ്റവും ദുസ്സഹമാ ണെങ്കിലും, അവ്യഥിതനായി, ദിവ്യാസ്ത്രങ്ങൾകൊണ്ട് കാർക്കൂ ട്ടത്തെ കൊടുങ്കാറ്റെന്നവിധം ദ്രൗണി തകർത്തുവിട്ടു. അപ്പോൾ ആകാശത്തിൽ മറ്റൊരു ബാണയുദ്ധം നടക്കുന്നതുപോലെ കാണുമാറായി. മഹാഘോരമായ ആ യുദ്ധം യോദ്ധാക്കൾക്ക് ഹർഷവർദ്ധനമായിരുന്നു. അവരുടെ ശരങ്ങൾ തമ്മിൽ കൂട്ടിമു ട്ടി. ആകാശത്ത് അനവരതം തീപ്പൊരി ചിതറി. മിന്നാമിനുങ്ങു കൾ മിന്നുന്നവിധം ആകാശം ശോഭിച്ചു. ദ്രൗണി ബാണസഹ സ്രങ്ങൾകൊണ്ട് ദിക്കു മുഴുവൻ അടച്ചു. നിന്റെ മക്കൾക്ക് ഇഷ്ടം ജനിപ്പിക്കുവാനായി ആ രാക്ഷസനെ എയ്തു. വീണ്ടും ദ്രൗണിയും രാക്ഷസനും തമ്മിൽ പിന്നെ ഭയങ്കരമായ പോരാട്ടം നടന്നു. ശക്രനും, പ്രഹ്ലാദനും തമ്മിലെന്നവിധം ആ അർദ്ധരാ ത്രിയിൽ യുദ്ധം ഉൽക്കടമായി. ഘടോൽക്കചൻ പത്തു ശരങ്ങൾ കൊണ്ട് ദ്രോണപുത്രനെ ചൊടിച്ച് കാലാഗ്നിക്കു തുല്യമായ പത്തു ബാണങ്ങളെയ്തു. ആ രക്ഷസ്സ് ഊക്കുകാണിച്ച് എയ്ത ബാണങ്ങൾ ഏറ്റ് മഹാരഥനായ ദ്രൗണി കാറ്റേറ്റ തരുപോലെ പോരിൽ ഉലഞ്ഞു മോഹാലസ്യപ്പെട്ട് കൊടിമരത്തിന്മേൽ ചാഞ്ഞു നിന്നുപോയി. രാജാവേ, നിന്റെ സൈന്യങ്ങൾ ദ്രോണ പുത്രന്റെ ആ നില കണ്ടതോടുകൂടി ഹാ! ഹാ! എന്നാർത്തു. നിന്റെ ആൾക്കാരെല്ലാം ദ്രോണപുത്രൻ മരിച്ചുപോയി എന്നു തന്നെ വിചാരിച്ചു. പാഞ്ചാലരും സൃഞ്ജയന്മാരും സിംഹനാദം മുഴക്കി.

ഉടനെതന്നെ ബലവാനായ അശ്വത്ഥാമാവ് ബോധമു ണർന്ന് ഇടംകൈകൊണ്ട് ബലമായി വില്ല് അമർത്ത് കാതോളം ഞാൺ വലിച്ച് മുഖ്യമായ ഒരു ശരം എയ്തു. കാലദണ്ഡു പോലെ ഉഗ്രമായ ആ സായകം ഘടോൽക്കചന്റെ നെഞ്ചുപി ളർന്ന് ഭൂമിയിൽ ചെന്നു കയറി. ഉഗ്രമായ ആ സായകമേറ്റു രണ മാനിയായ ആ രാക്ഷസേശ്വരൻ തേർത്തട്ടിൽ ഇരുന്നുപോയി. ഭീമപുത്രൻ മോഹാലസ്യപ്പെട്ടതു കണ്ടപ്പോൾ അവനെ സൂതൻ സംഭ്രമിച്ച് ദ്രൗണിയുടെ സമീപത്തുനിന്നു ക്ഷണത്തിൽ മാറ്റി. പോരിൽ ഇപ്രകാരം ഘടോൽക്കചനിശാചരനെ എയ്തു ഓടിച്ച് മഹാരഥനായ ദ്രൗണി ഉച്ചത്തിൽ ഒന്നലറി. നിന്റെ മക്കളും സകല യോധന്മാരും ദ്രൗണിയെ പ്രശംസിച്ചു. ദ്രൗണി മദ്ധ്യാഹ്നസൂര്യ നെപ്പോലെ ഉജ്ജ്വലിച്ചു.

ദ്രോണന്റെ തേരിന്നുനേരെ നോക്കി പൊരുതുന്ന ഭീമസേ നനെ ദുര്യോധനൻ ചെന്നെതിർത്ത് എയ്തു. ഉടനെ ഭീമൻ അവനെ ഒമ്പതു ശരങ്ങളെയ്തു. അപ്പോൾ ഇരുപതു ശരം ദുര്യോ ധനൻ എയ്തു എതിർത്തു. അവർ പരസ്പരം അമ്പെയ്തു മൂടി. ആകാശത്തു മേഘപടങ്ങളാൽ മൂടപ്പെട്ട സൂര്യചന്ദ്രന്മാരെ പ്പോലെ അവർ കാണപ്പെട്ടു. ദുര്യോധനൻ പിന്നെ അഞ്ചു ശര ങ്ങൾ ഭീമനെ എയ്തു നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. ഭീമൻ അവന്റെ വില്ലും കൊടിയും എയ്തറുത്തു വീഴ്ത്തി. മൂർച്ചകൂടിയ തൊണ്ണൂറു ശരങ്ങൾ ആ കുരുരാജാവിനെ ഭീമൻ എയ്തു. ചൊടിച്ച് ദുര്യോധനൻ വേറെ ഒരു വില്ലെടുത്ത് മൂർച്ചകൂടിയ ശര ങ്ങൾകൊണ്ടു ഭീമനെ ധനുർദ്ധരന്മാരെല്ലാം നിന്നുകാൺകെ പോരിൽ പീഡിപ്പിച്ചു. ദുര്യോധനൻ വിട്ട ശരങ്ങളെല്ലാം തകർത്ത തിന്നുശേഷം ഭീമൻ ഇരുപത്തഞ്ചു ക്ഷുദ്രകശരങ്ങൾ കുരുരാജാ വിൽ എയ്തു. ഉടനെ ചൊടിച്ച് ദുര്യോധനൻ ഭീമന്റെ വില്ല് കത്തി യമ്പെയ്ത് അറുക്കുകയും പിന്നെ പത്തമ്പെയ്യുകയും ചെയ്തു. ഉടനെ മഹാബലനായ ഭീമസേനൻ മറ്റൊരു വില്ലെടുത്ത് ഏഴു കൂരമ്പുകൾ ആ നരനാഥനിൽ വിട്ടു. കൈവേഗത്തോടെ അവന്റെ വില്ല് അറുക്കുകയുംചെയ്തു. രണ്ടും മൂന്നും നാലും അഞ്ചും ഭീമന്റെ വില്ലുകൾ എടുക്കുന്നത് അപ്പപ്പോൾ ദുര്യോധനൻ അറു ത്തുവിട്ടു. നിന്റെ ജിതകാശിയും മദോല്ക്കടനുമായ പുത്രൻ ഇപ്ര കാരം വീണ്ടും വീണ്ടും വില്ലുകൾ മുറിക്കുന്ന സമയത്ത് ഭീമൻ ഉരുക്കുകൊണ്ടുള്ള വേൽ എടുത്ത് ദുര്യോധനന്റെ നേരെ ചാട്ടി. മൃത്യുവിന്റെ സഹോദരിയെപ്പോലെ കത്തുന്ന കേതുവിന്റെ ശിഖ പോലെ ശോഭിച്ച് ആകാശത്ത് അഗ്നിദീപ്തിയാൽ ഒരു സീമന്ത രേഖതീർത്ത് ആ വേൽ പാഞ്ഞെത്തുമ്പോൾ ആകാശത്തുവെ ച്ചുതന്നെ ദുര്യോധനൻ മൂന്നായി അതിനെ മുറിച്ചുവീഴ്ത്തി. എല്ലാ വരും കണ്ടുനില്ക്കെ ഉടനെത്തന്നെ ഭീമൻ തന്റെ കനമേറിയ ഗദ യെടുത്ത് ശക്തിയോടെ ദുര്യോധനന്റെ തേർനോക്കി എറിഞ്ഞു. ഉടനെ രണത്തിൽ നിന്റെ പുത്രന്റെ നല്ല കുതിരകളേയും സൂത നേയും തേരും ആ ഗദാഘാതത്താൽ ചമ്മന്തിയാക്കി വിട്ടു.

ഉടനെ നിന്റെ പുത്രൻ ഭീമനിൽ ഭയന്ന് ഓടിയൊളിച്ച് മറ്റൊരു മഹാന്റെ തേരിൽ ചെന്നുകയറി. ഭീമസേനൻ വിചാരി ച്ചു, ദുര്യോധനൻ ആ രാത്രിയിരുട്ടിൽ ചത്തുപോയെന്ന്. കുരു ക്കളെ ഭയപ്പെടുത്തുമാറ് ഭീമൻ സിംഹനാദം പൊഴിച്ചു. നിന്റെ സൈന്യങ്ങളും വിചാരിച്ചു ദുര്യോധനന്റെ കഥകഴിഞ്ഞുവെന്ന്. എല്ലായിടത്തുനിന്നും ഹാ! ഹാ! എന്നുള്ള ശബ്ദമുയർന്നു. യോധന്മാർ ആർത്തനാദം ശ്രവിച്ച് ദുര്യോധനൻ മൃതനായെന്നു വിചാരിച്ച് ഭയചകിതരായി. വീരനായ ഭീമസേനന്റെ നാദം കേട്ട് ദുര്യോധനൻ വധിക്കപ്പെട്ടു എന്നു വിചാരിച്ച് ധർമ്മരാജാവ് ഭീമന്റെ സമീപത്തേക്ക് എത്തി. മത്സ്യന്മാരും സൃഞ്ജയന്മാരും പാഞ്ചാലവീരന്മാരും ചേദികേകയവീരന്മാരും എല്ലാവരും ഉത്സാ ഹത്തോടെ ദ്രോണനെക്കൊല്ലുവാനായി പാഞ്ഞേറ്റു. ദ്രോണൻ അപ്പോൾ ശത്രുക്കളുമായി കനത്ത ഒരു യുദ്ധം നടത്തി ആ കൂരി രുട്ടിലാണ്ട് തമ്മിൽ കൊന്നൊടുക്കിത്തുടങ്ങി.''

**167. രാത്രിയുദ്ധം - സഹദേവൻ പരാജയപ്പെട്ടു പിൻതിരിയുന്നു. കർണ്ണൻ സഹദേവനെ വാക്കു കൊണ്ടും വില്ലുകൊണ്ടും കുത്തുന്നു** സഞ്ജയൻ പറഞ്ഞു: "ദ്രോണന്റെ നേരെ മഹാരഥനായ സഹദേവൻ പാഞ്ഞു വരുന്നതു കണ്ട് കർണ്ണൻ പാഞ്ഞുചെന്നു തടുത്തു. ഉടനെ കർണ്ണനെ സഹദേവൻ ഒമ്പതു ശരം എയ്തു. വീണ്ടും മൂർച്ചകൂ ടിയ ഒമ്പതമ്പുകൾ എയ്തു. ഉടനെ കർണ്ണൻ അവന്റെ മേൽ നിശി തമായ നൂറു ശരങ്ങൾ വർഷിച്ചു. അവന്റെ ഞാണും വില്ലും പെട്ടെന്ന് കൈവേഗത്തോടെ അറുത്തു. ഉടനെ പ്രതാപവാനായ മാദ്രീപുത്രൻ മറ്റൊരു വില്ലെടുത്ത് കർണ്ണന്റെമേൽ ഇരുപത് ശര ങ്ങളെയ്തു. അത് ഒരു അത്ഭുതംതന്നെ. കർണ്ണൻ ഉടനെ കുതി രകളെ കൂർത്തുമൂർത്ത ശരങ്ങൾ വിട്ടു കൊല്ലുകയും ഒരു ഭല്ലം കൊണ്ട് സൂതനെ കാലപുരികയറ്റുകയുംചെയ്തു. തേരുപോയ മാദ്രേയൻ ഉടനെ വാളും പരിചയുമെടുത്തു. അതും കർണ്ണൻ കൂര മ്പെയ്തു ചിരിച്ചുകൊണ്ട് അറുത്തു. പൊന്നണിഞ്ഞ് ശക്തിയേ റിയ ഘോരമായ ഗദ ആ മഹാബലൻ എടുത്ത് കർണ്ണന്റെ തേരി ന്നുനേരെ ഊക്കിൽ എറിഞ്ഞു. സഹദേവൻ വിട്ട ഗദ വണ്ണെ ത്തുന്ന സമയത്ത് കർണ്ണൻ ഒരമ്പെയ്ത് അതിനെ ഭൂമിയിൽ വീഴ്ത്തി. ഗദ പോയതു കണ്ടപ്പോൾ പെട്ടെന്ന് സഹദേവൻ കർണ്ണന്റെ നേരെ ബലമേറിയ ഒരു വേൽ ചാട്ടി. അതും കർണ്ണൻ കൂരമ്പെയ്തു നുറുക്കിക്കളഞ്ഞു.

ഉടനെ സഹദേവൻ തേർത്തട്ടിൽനിന്ന് ചാടി. രോഷം കൊണ്ട് എരിയുന്നവിധം കർണ്ണൻ നില്ക്കുന്നതായിക്കണ്ടു. രഥ ത്തിന്റെ ചക്രമെടുത്ത് കർണ്ണന്റെ നേർക്കെറിഞ്ഞു. കാലചക്രം പോലെ ചീറിവരുന്ന ആ ചക്രത്തെ അനേകായിരം അമ്പുക ളെയ്തു സൂതപുത്രൻ നുറുക്കിക്കളഞ്ഞു. ആ ചക്രവും തകർന്നു പോയപ്പോൾ സഹദേവൻ അച്ചുതണ്ട്, കടിഞ്ഞാണ്, നുകം, പല മാതിരി ആനയുടെ അറ്റ അംഗങ്ങൾ, ചത്ത കുതിര, മനുഷ്യന്റെ ശവങ്ങൾ ഓരോന്നും വലിച്ച് കർണ്ണന്റെ നേരെ എറിഞ്ഞു. അവ യോരോന്നും വരുന്ന വഴിക്കിടയ്ക്കുവെച്ചുതന്നെ കർണ്ണൻ ഖണ്ഡിച്ചുവീഴ്ത്തി.

താൻ നിരായുധനായെന്ന് മാദ്രീകുമാരൻ കണ്ടു. സഹദേ വൻ ശരനിര ഏറ്റുകൊണ്ട് യുദ്ധക്കളത്തിൽനിന്ന് ഓടി. കർണ്ണൻ വിട്ടില്ല. കർണ്ണനും അവന്റെ പിന്നാലെ ഓടി. കർണ്ണന്ന് അതൊരു

രസം! ചിരിച്ചുകൊണ്ടു കർണ്ണൻ ഉഗ്രമായ വാക്കു സഹദേവനോടു പറഞ്ഞു: 'എടാ വീരാ! നീ നിന്നേക്കാൾ ഭേദപ്പെട്ടവരോട് യുദ്ധത്തിൽ പൊരുതരുത്, കേട്ടോ! മാദ്രേയാ, കുട്ടീ നീ ഇല്യൻമാരോട് ചെന്നേല്ക്കുക! എന്റെ വാക്കിൽ നീ ശങ്കിക്കേണ്ടതില്ല!' എന്നു പറഞ്ഞ് കർണ്ണൻ സഹദേവനെ വില്ലിന്റെ തുമ്പുകൊണ്ടു കുത്തി. എന്നിട്ട് വീണ്ടും പറഞ്ഞു:'നോക്കൂ! അതാ കുരുക്കളോടേറ്റ് അർജ്ജുനൻ പൊരുതുന്നു! നീ അങ്ങോട്ടു ചെല്ലുക! അല്ലെങ്കിൽ കൊള്ളാം കുട്ടീ, നീ വീട്ടിലേക്കു പൊയ്ക്കോളൂ!' അവനോട് ഇപ്രകാരം ചിരിച്ചു പറഞ്ഞുകൊണ്ട് കർണ്ണൻ പാഞ്ചാലന്മാരുടെ പടയിലേക്കു കയറി. സഹദേവനെ നിഷ്പ്രയാസം കൊല്ലുവാൻ കൈയിൽ കിട്ടിയിട്ടും കർണ്ണൻ അവനെ കൊന്നില്ല. കുന്തിയുടെ വാക്കോർത്ത് മഹാരഥനായ ആ സത്യസന്ധൻ അവനെ വെറുതെ വിട്ടു. സഹദേവൻ ശരാർത്തനായി ബുദ്ധികെട്ടു. കർണ്ണന്റെ വാക്ശല്യമേറ്റ് ഇനി ജീവിച്ചിരുന്നിട്ടു കാര്യമില്ലെന്നുപോലും വിചാരിച്ചു. ജീവിതത്തിൽ വെറുത്തുപോയി. പാഞ്ചാല്യനായ ജനമേജയന്റെ തേരിൽ വെമ്പലോടെ ആ മഹാരഥൻ വേഗത്തിൽ കയറി അവിടെനിന്നു പോയി.''

**168. രാത്രിയുദ്ധം – അലംബുഷപരാഭവം** സഞ്ജയൻ പറഞ്ഞു: ''ദ്രോണന്റെനേരെ പടയോടുകൂടി വരുന്ന വിരാടനെ ശരനിരകൊണ്ട് മദ്രനായകനായ ശല്യൻ മൂടി. ശക്തിയേറിയ വില്ലാളിമാരായ അവർ തമ്മിൽ മുറയ്ക്കു യുദ്ധംനടന്നു. ബലിയും മഹേന്ദ്രനുംതമ്മിൽ പണ്ടുനടന്ന യുദ്ധംപോലെ അവർതമ്മിലുള്ള പോരാട്ടം ഭയങ്കരമായി. മദ്രരാജാവ് വാഹിനീശനായ വിരാടനെ കൂർത്തുമൂർത്ത നൂറു ശരങ്ങൾ എയ്തു. ആ രാജാവും എതിർത്ത് കൂർത്തുമൂർത്ത ഒമ്പതമ്പുകളെയ്തു. മദ്രരാജാവ് വിരാടന്റെ നാലു കുതിരകളേയും കൊന്നു. രണ്ടമ്പുകൊണ്ട് ധ്വജവും ഖണ്ഡിച്ചുവീഴ്ത്തി. അശ്വങ്ങൾ ചത്ത തേർത്തട്ടിൽനിന്ന് രാജാവു ചാടി വില്ലുവലിച്ച് കൂരമ്പുചൊരിഞ്ഞ് രാജാവ് നിലയുറപ്പിച്ചു. വാഹനം നഷ്ടപ്പെട്ട ജ്യേഷ്ഠനെക്കണ്ട് ശതാനീകൻ തേരോടിച്ച് എല്ലാവരും കണ്ടുനില്ക്കെ അവിടെയെത്തി. ശതാനീകൻ വരുന്നതുകണ്ട് മദ്രരാജാവ് വളരെ ശരങ്ങൾ ചൊരിഞ്ഞ് അവനെ കാലപുരിയിലേക്കയച്ചു. ആ വീരനെ കൊന്നതുകണ്ട് വാഹിനീശ്വരനായ വിരാടൻ മേലാളെ കൊന്ന തേരിൽ ചെന്നുകയറി. കണ്ണുരുട്ടി ക്രോധത്തോടെ ആ വിക്രമി മദ്രരാജാവിന്റെ തേർ അസ്ത്രജാലങ്ങൾ വിട്ടുമൂടി. ഉടനെ ചൊടിച്ച് മദ്രരാജാവ് മൂർച്ചകൂട്ടിയ നൂറ് ശരങ്ങൾ വാഹിനീശ്വരനായ വിരാടന്റെ മാറത്താഞ്ഞു പ്രഹരിച്ചു. ബലവാനായ അവൻ എയ്ത്തേറ്റ് തേർത്തട്ടിൽ ഇരുന്നുപോയി. മഹാരഥനായ വിരാടൻ മോഹാലസ്യപ്പെട്ടു. അമ്പേറ്റുവലഞ്ഞ അവനേയുംകൊണ്ട് സൂതൻ പിന്മാറി. പിന്നെ ആ വൻപട രാത്രിയിൽ ഇരുട്ടിൽ പാഞ്ഞൊളിച്ചു.

പോരിൽ വീരനായ ശല്യൻ വളരെ ശരങ്ങൾ വർഷിച്ചു ശോഭിക്കുന്നതു കണ്ട്, ആ സൈന്യങ്ങളൊക്കെ ഓടുന്നതു കണ്ട് കൃഷ്ണാർജ്ജുനന്മാർ ഉടനെ ശല്യൻ നില്ക്കുന്ന ദിക്കിലേക്കു പാഞ്ഞുചെന്നു.

അവർ എത്തുന്ന സമയത്ത് രാക്ഷസേന്ദ്രനായ അലംബുഷൻ, എട്ടു ചക്രമുള്ളതും, അശ്വമുഖമുള്ള ഉഗ്രപിശാചുക്കൾ വലിക്കുന്നതും, ചോര ചിതറുന്ന കൊടിയുള്ളതും, മാലചാർത്തിയതും, കാരിരുമ്പുമയവും, ഘോരവും, കരടിത്തോൽകൊണ്ടു പൊതിഞ്ഞതും, രൗദ്രവും, ചിത്രച്ചിറകുള്ളതും, കണ്ണുരുട്ടി കൂകുന്നവിധം കൊടിയിൽനില്ക്കുന്ന കഴുകപ്പക്ഷിയുള്ള കൊടിക്കൂറ ചാർത്തിയതുമായ പെരുംതേരിൽക്കയറി, പൊട്ടിച്ച അഞ്ജനം പോലെ കറുത്തുമിന്നുന്ന ശരീരമുള്ള ആ രാക്ഷസൻ, പാർത്ഥൻ വന്നെത്തുമ്പോൾ കാറ്റിനെ മലയെന്നവിധം തടഞ്ഞുനിർത്തി. പാർത്ഥന്റെ മൂർദ്ധാവിൽ അവൻ ശരങ്ങൾ വർഷിച്ചു. നരനും രാക്ഷസനും തമ്മിലുള്ള ആ യുദ്ധം ഘോരമായിത്തീർന്നു. കണ്ടുനില്ക്കുന്നവർക്കൊക്കെ സന്തോഷം വർദ്ധിപ്പിച്ചു. കഴുകൻ, മാൻ, കാക്കകൾ, കങ്കങ്ങൾ, കുറുക്കന്മാർ എന്നിവയ്ക്കൊക്കെ അതിരറ്റ സന്തോഷം വളർന്നു.

അർജ്ജുനൻ അപ്പോൾ അലംബുഷനെ നൂറു ശരങ്ങളെയ്തു. അവന്റെ കൊടി പത്തു കൂരമ്പുകളെയ്തു മുറിച്ചു. മുമ്മൂന്നു ശരങ്ങളാൽ സൂതനെ വീഴ്ത്തി. ത്രിവേണുകം മൂന്നു ശരംകൊണ്ടു മുറിച്ചു. ഒരു ശരംകൊണ്ടു വില്ലും നാലു ശരങ്ങൾകൊണ്ട് കുതിരകളേയും വീഴ്ത്തി. വീണ്ടും ഞാൺ പൂട്ടുന്ന വില്ല് രണ്ടായി ഖണ്ഡിച്ചു. പിന്നെ നാലു ശരങ്ങൾ രാക്ഷസന്റെ നേരെ വിട്ടു. അവൻ പേടിച്ച് അവിടെനിന്ന് ഒരോട്ടമോടി.

അവനെ തോല്പിച്ച് ജിഷ്ണു ദ്രോണന്റെ നേരെ കയറി. ആന, കുതിര, തേർ എന്നിവയിൽ ശരവർഷം ചൊരിഞ്ഞ്. യശസ്വിയായ അർജ്ജുനന്റെ ശരമേറ്റ് ഭടന്മാർ കാറ്റേറ്റ വൃക്ഷങ്ങൾപോലെ ഭൂമിയിൽ വീണു. മഹാത്മാവായ ഫൽഗുനൻ ശരങ്ങളെയ്തു ചെല്ലുമ്പോൾ പേടിച്ച മാൻകൂട്ടംപോലെ സൈന്യങ്ങളെല്ലാം ഓടിക്കളഞ്ഞു.

**169. രാത്രിയുദ്ധം – ശതാനീകൻ മുതലായവരുടെ പോരാട്ടം –** സഞ്ജയൻ പറഞ്ഞു: ''കൂരമ്പുവിട്ട് ശതാനീകൻ നിന്റെ സൈന്യം ചുട്ടെരിക്കുമ്പോൾ നിന്റെ പുത്രനായ ചിത്രസേനൻ പാഞ്ഞുചെന്നു. ചിത്രസേനനെ * നകുലപുത്രൻ അഞ്ചു ശരങ്ങൾ എയ്തു. പിന്നെ അവൻ പത്തു ശരങ്ങൾ എതിർത്തെയ്തു. ചിത്രസേനൻ പോരിൽ വീണ്ടും ശതാനീകനെ കൂരമ്പ് മാറു നോക്കി എയ്തു. മൂർച്ചയേറിയ അമ്പെയ്ത് അവന്റെ ചട്ട നകുലപുത്രൻ ദേഹത്തിൽനിന്നു വീഴ്ത്തി. അത് ഒരത്ഭുതം എല്ലാവരിലും ഉളവാക്കി. ചട്ടപോയ നിന്റെ പുത്രൻ, കാലത്ത് ഉറയൂരിയ സർപ്പത്തെപ്പോലെ ഏറ്റവും ശോഭിച്ചു. ഉടനെ കൂരമ്പെയ്ത് അവന്റെ കൊടി നകുലപുത്രൻ ഖണ്ഡിച്ചു. പോരിൽ കിണഞ്ഞെയ്യുന്ന അവന്റെ വില്ലും നകുലപുത്രൻ ഖണ്ഡിച്ചു. വില്ല് അറ്റ്, തേര് നഷ്ടപ്പെട്ട്, ചട്ട കിഴിഞ്ഞ ആ മഹാരഥൻ വേറെ ഒരു നല്ല വില്ലെടുത്തു ക്ഷണത്തിൽ ചിത്രസേനൻ നകുലപുത്രനെ നിശിതമായ ശരങ്ങൾകൊണ്ട് ആ യുദ്ധരംഗത്തിൽവെച്ച് ആഞ്ഞെയ്തു. ഉടനെ ശതാനീകൻ ചൊടിച്ച് ചിത്രസേനന്റെ നാലു കുതിരകളേയും കൊന്നു. പിന്നെ ഒരു ഭല്ലംകൊണ്ടു സൂതന്റെ തലയും അറുത്തു. ഉടനെ തേരിൽനിന്ന് മഹാരഥനായ ചിത്രസേനൻ ചാടി ഇരുപത്തഞ്ചു ശരങ്ങൾ നകുലപുത്രനെ എയ്തു. അവൻ ആ ക്രിയ ചെയ്യുന്ന സമയത്തു പോരിൽ നകുലപുത്രൻ അർദ്ധചന്ദ്രംകൊണ്ടു പൊന്നുകെട്ടിച്ച അവന്റെ വില്ലറുത്തു. വില്ലറ്റ് തേർ നഷ്ടപ്പെട്ട് കുതിരകൾ ചത്ത് സൂതൻ വധിക്കപ്പെട്ടു. കഷ്ടത്തിലായ ചിത്രസേനൻ കൃതവർമ്മാവിന്റെ രഥത്തിൽ ഓടിക്കയറി.

ദ്രോണന്റെ നേരെ പടയോടുകൂടി എത്തുന്ന ദ്രുപദനെ വൃഷസേനൻ ബാണം വർഷിച്ചു. തേരാളിയായ ആ കർണ്ണപുത്രനെ യജ്ഞസേനൻ യുദ്ധത്തിൽ കൈക്കും മാറത്തുമായി അറുപതു ശരങ്ങൾ എയ്തു. വൃഷസേനൻ ചൊടിച്ചു തേരിലിരിക്കുന്ന യജ്ഞസേനനെ സ്തനാന്തരത്തിലായി വളരെ ശരങ്ങൾ എയ്തു. പോരിൽ അമ്പേറ്റ് അമ്പുമുള്ളുകൾ തറച്ച അവർ രണ്ടു മുള്ളൻപന്നികൾപോലെ ശോഭിച്ചു, പൊൻകടക്കെട്ടുള്ളതും കൂർത്തുമൂർത്തതുമായ മൂർച്ചയേറിയ ശരങ്ങൾകൊണ്ടു ദേഹത്തിലൊക്കെ ചോരയൊലിച്ച്, സുവർണ്ണമയമായ കല്പവൃക്ഷങ്ങൾപോലെയും, പോർക്കളത്തിൽ പൂത്തുനില്ക്കുന്ന മുരുക്കുമരങ്ങൾപോലെയും അവർ ശോഭിച്ചു.

വൃഷസേനൻ ദ്രുപദനെ ഒമ്പതു ശരങ്ങൾ എയ്തു. പിന്നെ എഴുപതും മൂന്നും ശരങ്ങൾ എയ്തു. പിന്നേയും കർണ്ണപുത്രൻ ശരങ്ങൾ വർഷിച്ചു. മഴ പെയ്യുന്ന കാർമേഘംപോലെ അവൻ വിളങ്ങി.

ഉടനെ ചൊടിച്ച് ദ്രുപദൻ വൃഷസേനന്റെ വില്ല് ഊട്ടിത്തേച്ച ഭല്ലംകൊണ്ടു രണ്ടായി മുറിച്ചു. പൊന്നുകെട്ടിച്ചതും ഉറപ്പുകൂട്ടിയതുമായ വേറെ ഒരു വില്ല് ഉടനെയെടുത്ത് നല്ലവണ്ണം ഊട്ടി മൂർച്ചകൂട്ടിയ ശരം തൊടുത്ത് ദ്രുപദന്റെ നേരെ ചെവിയോളം വലിച്ച് സോമകന്മാരെ ഭയപ്പെടുത്തുമാറ് എയ്തു. അവന്റെ ഹൃദയം കീറി അതു ഭൂമിയിൽ ചെന്നു കയറി. വൃഷസേനന്റെ ശരമേറ്റ് രാജാവു മയങ്ങിപ്പോയി. സൂതന്റെ മുറയോർത്ത് സൂതൻ രാജാവിനെ മാറ്റി.

പാഞ്ചാലമഹാരഥനായ ദ്രുപദൻ പരാജിതനായപ്പോൾ അമ്പേറ്റ് ചട്ടപൊട്ടിയ മട്ടിൽ പാഞ്ചാലന്മാരുടെ പട വലഞ്ഞു. ആ ഘോരരാത്രിയിൽ സൈന്യങ്ങൾ പാഞ്ഞുപോയി. കത്തിക്കാളുന്ന പന്തങ്ങളൊക്കെവിട്ട് പടക്കളത്തിൽ ചിന്നി നിലത്തുകിടന്ന് പന്തങ്ങൾ കത്തി, കാറൊഴിഞ്ഞ ആകാശംപോലെ പടക്കളം മിന്നി. അപ്രകാരംതന്നെ തോൾവളകൾ വീണു ഭൂമി ശോഭിച്ചു. മഴക്കാലത്തു മിന്നൽ ചിതറുന്ന കാർമേഘംപോലെ പടക്കളം ശോഭിച്ചു.

കർണ്ണപുത്രനെ പേടിപ്പിച്ചു യോദ്ധാക്കൾ ഓടി. താരകാസുരയുദ്ധത്തിൽ ഇന്ദ്രനെപ്പേടിച്ച് ദൈത്യന്മാർ ഓടുന്നപോലെ സൈനികർ ഓടി. അവൻ പോരിൽ വല്ലാതെ പീഡിപ്പിച്ച പാഞ്ചാലസോമകന്മാർ പന്തത്തിന്റെ വെളിച്ചത്തിൽ ഏറ്റവും പ്രശോഭിച്ചു. അവരെയെല്ലാം പോരിൽ ജയിച്ച് കർണ്ണപുത്രൻ പ്രശോഭിച്ചു. നിന്റെ കൂട്ടരും ശത്രുക്കളുമായ അസംഖ്യം നരേന്ദ്രന്മാരിൽ ജ്വലിച്ചുകൊണ്ടു ഒരു മഹാപുരുഷൻ വിളങ്ങി. അതുമറ്റാരുമല്ല, പ്രതാപവാനായ വൃഷസേനൻ, കർണ്ണപുത്രൻ മാത്രമായിരുന്നു.

പോരിൽ ശൂരന്മാരായ രഥിശ്രേഷ്ഠന്മാരെ, സോമകന്മാരെ, ജയിച്ച് അവൻ ക്ഷണത്തിൽ യുധിഷ്ഠിരന്റെ നേരെചെന്നു. യുധിഷ്ഠിരപുത്രനായ പ്രതിവിന്ധ്യൻ ശത്രുക്കളെ ചുട്ടെരിച്ചുകൊണ്ടിരിക്കെ ആ മഹാരഥനെ നിന്റെ പുത്രനായ ദുശ്ശാസനൻ ചെന്ന് തടുത്ത് അവർ തമ്മിൽ വിചിത്രമായ ഒരു പോരാട്ടം നടന്നു. കാറ്റില്ലാത്ത ആകാശത്ത് ബുധശുക്രന്മാരുടെ പേരുപോലെ ആ യുദ്ധം ഭയങ്കരമായി. പോരിൽ ദാരുണമായ കർമ്മം ചെയ്യുന്ന പ്രതിവിന്ധ്യനെ ദുശ്ശാസനൻ നെറ്റിമേൽ മൂന്നു ബാണങ്ങൾ എയ്തു. ബലിയും വില്ലാളിയുമായ നിന്റെ പുത്രൻ എയ്ത ബാണങ്ങളേറ്റ പ്രതിവിന്ധ്യൻ, മഹാരാജാവേ, ശൃംഗമുള്ള അദ്രിപോലെ ശോഭിച്ചു. പോരിൽ മഹാരഥനായ പ്രതിവിന്ധ്യൻ, ദുശ്ശാസനനേയും ഒമ്പതു ശരങ്ങൾ എയ്തു. പിന്നെ ഏഴു ശരങ്ങളും എയ്തു. അതിൽ നിന്റെ പുത്രൻ ദുഷ്ക്കരമായ കർമ്മം ചെയ്തു. ഉഗ്രമായ ബാണങ്ങൾ വിട്ട് പ്രതിവിന്ധ്യന്റെ കുതിരകളെ വീഴ്ത്തി. പിന്നെ സൂതനേയും വീഴ്ത്തി. ഒരു ഭല്ലംകൊണ്ട് അവന്റെ കൊടിയും വീഴ്ത്തി. ആ വില്ലാളിയുടെ തേർ എള്ളുപോലെ നുറുക്കി. ആവനാഴി, കൊടിക്കൂറ, കടിഞ്ഞാൺ എന്നിവയെല്ലാം നിശിതമായ ശരങ്ങൾകൊണ്ട് എള്ളുപോലെ ഖണ്ഡിച്ചു. തേർ പോയ ധർമ്മിഷ്ഠനായ അവൻ വില്ലുമായി നിലത്തുനിന്നു ഉടനെ ശരങ്ങൾ ചൊരിഞ്ഞ് നിന്റെ പുത്രനുമായി പൊരുതി. ഉടനെ പ്രതിവിന്ധ്യൻ അവന്റെ വില്ല് കത്തിയമ്പിനാൽ എയ്ത്. കൈവേഗത്തോടെ അറുത്തു. വില്ലറ്റ അവനെ പത്തു ശരങ്ങൾഎയ്തു. നിന്റെ തേരാളികളും ദുശ്ശാസനന്റെ പുത്രന്മാരുമായ മഹാരഥന്മാർ പാഞ്ഞെത്തി. പെരുംപടയുമായി അവർ ജ്യേഷ്ഠനെ സഹായിക്കുവാനെത്തി. ഉടനെ ദുശ്ശാസനൻ ശ്രുതസേനന്റെ തേരിൽ പാഞ്ഞുകയറി വില്ലെടുത്ത് അവൻ നിന്റെ പുത്രനെ എയ്തു. അപ്പോഴേക്കും നിന്റെ പുത്രന്റെ ചുറ്റും നിന്റെ ഭടന്മാർ എത്തി. വലിയ പടയുമായി സഹായത്തിന്നെത്തിയ അവർ ശത്രുക്കളോട് ശക്തിയായി എതിർത്തു നിന്റെ കൂട്ടരും പാണ്ഡവരുമായി വലിയ പോരാട്ടം നടന്നു. ഘോരമായ ആ രാത്രിയിൽ കാലപുരി പുഷ്ടിപ്പെട്ടു. ''

## 170. രാത്രിയുദ്ധം - ഭയങ്കരമായ സങ്കുലയുദ്ധം

സഞ്ജയൻ പറഞ്ഞു: ''രാജാവേ, നകുലൻ കിണഞ്ഞ് നിന്റെ പെരുംപടയെ മുടിക്കുമ്പോൾ ശകുനി ചെന്ന് എതിർത്ത് നിൽക്കൂ! നിൽക്കൂ! എന്നു പറഞ്ഞു. തമ്മിൽ പകവെച്ചവരും കൊല്ലുവാൻ മുതിർന്നവരുമായ അവർ പരസ്പരം തങ്ങളാൽ ആവുന്നതുവരെ ശരങ്ങൾ വലിച്ചെയ്തു. രാജാവേ, നകുലൻ എപ്രകാരം ശരങ്ങൾ വർഷിച്ചു അപ്രകാരംതന്നെ ശകുനിയും അഭ്യാസം കാണിച്ചു ശരങ്ങൾ എയ്തു. പോരിൽ രാജാവേ, ദേഹത്തിൽ ശരം തറച്ച അവർ രണ്ടുപേരും മുള്ളൻപന്നികൾപോലെ ശോഭിച്ചു. പൊൻകടക്കെട്ടുള്ളതും, കൂർത്തുമൂർത്തതുമായ മൂർച്ച കൂടിയ ശരങ്ങൾകൊണ്ട് ദേഹത്തിലൊക്കെ ചോരയൊഴുക്കി അവർ യുദ്ധക്കളത്തിൽ സുവർണ്ണമയമായ ചിത്രകല്പ വൃക്ഷങ്ങൾപോലെ ശോഭിച്ചു. ആ ശൂരന്മാർ പോരിൽ ശരങ്ങൾ മുള്ളുപോലെ തറയ്ക്കുകയാൽ മുള്ളുള്ള പൂളമരംപോലെ ശോഭിച്ചു. അവർ പരസ്പരം കണ്ണുരുട്ടി കുടിലമായി നോക്കി പരസ്പരം ക്രോധരക്തമായ ദൃഷ്ടികൾകൊണ്ട് ചുടുകയാണോ എന്നു തോന്നിപ്പോയി. നിന്റെ അളിയൻ ശകുനി ചിരിച്ചുകൊണ്ട് നകുലനെ മൂർച്ചയുള്ള കർണ്ണികൊണ്ട് ഹൃദയത്തിൽ എയ്തു. ഉടനെ നകുലൻ നിന്റെ അളിയന്റെ ശരമേറ്റു തേർത്തട്ടിൽ ഇരുന്നുപോവുകയും മോഹാലസ്യപ്പെടുകയും ചെയ്തു. പകയേറിയ വൈരിയായ ശകുനി അതു കണ്ട് ഉച്ചത്തിൽ അട്ടഹസിച്ചു. ഉടനെ പാണ്ഡവന് ബോധംവീണു. വായ്തുറന്ന അന്തകനെപ്പോലെ ശകുനിയുമായി ഏറ്റുമുട്ടി. അറുപതു ശരങ്ങൾ ശകുനിയെ ചൊടിച്ച് എയ്തു. പിന്നെ സ്തനാന്തരത്തിൽ നൂറു നാരാചങ്ങൾ വിട്ടു. പിടിപ്പാട്ടിൽ അവന്റെ വില്ലു രണ്ടായി നുറുക്കി. ഉടനെ ധ്വജവും തേരിൽനിന്ന് അറുത്തുവീഴ്ത്തി. ഊട്ടിത്തേച്ചു മൂർച്ച കൂട്ടിയ ഒറ്റയമ്പുകൊണ്ടു ശകുനിയെ തുടപ്പാട്ടിൽ പിളർന്ന് പക്ഷം വിരിച്ച പരുന്തിനെ വ്യാധൻ എന്നപോലെ നകുലൻ വീഴ്ത്തി. ആ ശരം ഏറ്റതോടെ ശകുനി തേർത്തട്ടിൽ ഇരുന്നുപോയി. കാമുകൻ കാന്തയുടെ എന്നപോലെ കൊടിയുടെ കാലും കെട്ടിപ്പിടിച്ച് അവൻ ഇരുന്നു. നിന്റെ പ്രിയപ്പെട്ട അളിയൻ മോഹിച്ചു വീണതു കണ്ട് പടത്തലയ്ക്കൽനിന്ന് അവനെ സൂതൻ തേർ തെളിച്ചുകൊണ്ട് ഓടി. അപ്പോൾ പാണ്ഡവന്മാരും കൂട്ടുകാരും ചിരിച്ചു കൈകൊട്ടിയാർത്തു. പോരിൽ ശത്രുതാപനനായ നകുലൻ ശത്രുവിനെ ജയിച്ചു സൂതനോടു പറഞ്ഞു: 'സൂതാ, നീ എന്നെ ദ്രോണന്റെ അടുത്തേക്കു കൊണ്ടുപോവുക!' സാരഥി ഉടനെ ദ്രോണൻ നില്ക്കുന്നിടത്തേക്കു രഥം തെളിച്ചു.

പോരിൽ ദ്രോണന്റെനേർക്ക് അപ്പോൾ എത്തുന്ന ശക്തനായ ശിഖണ്ഡിയെ കൃപൻ ഒരുങ്ങിച്ചെന്ന് എതിർത്തു. ദ്രോണന്റെ സമീപത്ത് കൃപൻ പാഞ്ഞേല്ക്കുമ്പോൾ ശിഖണ്ഡി പത്തു ശരങ്ങൾ ചിരിച്ച് എയ്തു. പിന്നെ ആചാര്യൻ അവനെ അഞ്ചു ശരങ്ങൾ എയ്തു. വീണ്ടും ഇരുപതു ശരങ്ങൾ നിന്റെ മക്കളുടെ ഇഷ്ടത്തിന്നുവേണ്ടി എയ്തു. ഭയങ്കരമായ ഒരു പോരാട്ടം അവർ തമ്മിൽ നടന്നു. ദേവാസുരയുദ്ധത്തിൽ ഇന്ദ്രനും ശംബരനും തമ്മിലേ ഇപ്രകാരം ഒരു പോരാട്ടം നടന്നിട്ടുള്ളൂ. ആ മഹാരഥന്മാർ ശരംകൊണ്ട് ആകാശം മൂടി. ആ ദുർമ്മദന്മാരായ വീരന്മാർ മഴക്കാറുകൾ സൂര്യബിംബം മറയ്ക്കുന്നതുപോലെ ശരങ്ങളാൽ പരസ്പരം മൂടി. അതിഘോരമായിത്തീർന്നു പോരാട്ടം. ആ രാത്രിയിൽ പൊരുതുന്ന യോദ്ധാക്കൾക്ക് അതു കാളരാത്രിയായിത്തീർന്നു.

ഗൗതമന്റെ ഘോരമായ വില്ല് ശിഖണ്ഡി അർദ്ധചന്ദ്രം കൊണ്ട് അറുത്ത് കൂരമ്പുകൊണ്ട് പ്രഹരിച്ചു. കൃപൻ കോപിച്ച് അവന്റെ നേരെ വലിയ ഒരു വേൽ ചാട്ടി. ചാണയ്ക്കുവെച്ചതും, പൊൻതണ്ടുള്ളതും, ഉഗ്രമായ മണികെട്ടിയതുമായ ആ വേൽ എത്തുന്ന സമയത്ത് പത്തു ശരങ്ങൾകൊണ്ട് ശിഖണ്ഡി അതിനെ അറുത്തു. ഉടനെ വേറെ ഒരു വില്ലെടുത്ത് വാഗ്മിയായ ഗൗതമൻ കൂരമ്പുകൾ ചൊരിഞ്ഞ് ശിഖണ്ഡിയെ മൂടി. മഹാത്മാവായ കൃപൻ എയ്തുമൂടുന്നവനുമായ അവൻ, ആ മഹാരഥൻ, പോർക്കളത്തിൽ തളർന്നുപോയി. അവൻ തളർന്നതു കണ്ടതോടുകൂടി കൃപൻ കൊല്ലുവാനാണോ എന്നു തോന്നുമാറ് അനവധി ശരങ്ങൾ എയ്തു. മഹാരഥനായ യാജ്ഞസേനി പിൻതിരിച്ചതായിക്കണ്ട് പാഞ്ചാലരും, സോമകന്മാരും ചുറ്റും ഒന്നിച്ചുകൂടി. അപ്രകാരം നിന്റെ മക്കളും ദ്രോണനെ ചുഴന്നു നില്പായി. പെരുംപടയുമായി ഘോരമായ യുദ്ധം തുടങ്ങുകയും ചെയ്തു. പോരിൽ തമ്മിൽ പാഞ്ഞണഞ്ഞ രഥികൾ മേഘങ്ങൾ തമ്മിലെന്നവിധം ഉഗ്രമായി അലറി. പാഞ്ഞെത്തുന്ന കുതിരപ്പടയും ആനപ്പടയും

** ചിത്രസേനനെ ഭീമൻ കൊല്ലുന്നതായി പറയുന്നുണ്ട്. ശതാനീകനുമായുണ്ടായ യുദ്ധം ഒരുപക്ഷേ, അതിന്നു മുൻപു നടന്നതായിരിക്കാമെന്നാണു പണ്ഡിതന്മാരുടെ അഭിപ്രായം.*

തമ്മിലും പോരാടി, അന്യോന്യം കൊന്ന് അന്യോന്യം എതിർത്തു. കാലാൾസൈന്യം പാഞ്ഞെത്തുന്ന ശബ്ദംകൊണ്ട് ഭൂമി പേടിച്ച പെണ്ണിനെപ്പോലെ വിറച്ചുപോയി. തേരാളിവീരന്മാർ തേരിൽക്കയറി, ഇയ്യാൻകൂട്ടത്തെ കാക്കക്കൂട്ടം എന്നപോലെ പിടിച്ചു. മദിച്ച ആനകളെ മദിച്ച ആനകൾ എതിർത്തു കൊന്നുവീഴ്ത്തി. സാദികൾ സാദികളോടേറ്റു. കാലാളുകൾ കാലാളുകളോടേറ്റു. തമ്മിൽ വാശിയോടെ എതിർത്ത് അന്യോന്യം കയറാതെ നില്പായി.

പാഞ്ഞേറ്റും, ഓടിയും, തിരിച്ചെത്തിയും സൈന്യങ്ങൾ തമ്മിൽ രാത്രിയിൽ മഹാബഹളമായി. തേർ, ആന, കുതിര എന്നിവയിൽ കത്തിക്കൊണ്ടിരിക്കുന്ന പന്തങ്ങൾ ചാടുന്ന കൊള്ളിമീൻ എന്നപോലെ കാണപ്പെട്ടു. ആ രാത്രി പന്തംകൊണ്ടു പ്രശോഭിച്ചു പടത്തലയ്ക്കൽ പകൽവെളിച്ചമുണ്ടായി. സൂരൻ ഉദിച്ചാൽ എപ്രകാരം ഘോരമായ ഇരുട്ടു നീങ്ങുന്നുവോ, അപ്രകാരം ജ്വലിക്കുന്ന പന്തങ്ങൾകൊണ്ട് കൂരിരുട്ടു നീങ്ങുന്നുവോ, അപ്രകാരം ജ്വലിക്കുന്ന പന്തങ്ങൾകൊണ്ട് കൂരിരുട്ടു നീങ്ങി. ആകാശവും, ഭൂമുഖവും, ദിക്കും, വിദിക്കും എല്ലാം ഇരുട്ടും പൊടിയും ചിന്നി, വെളിച്ചം വീണ്ടും വീണു. ശസ്ത്രങ്ങൾക്കും, ചട്ടകൾക്കും, മാന്യന്മാരുടെ മണികളും ചിന്നുന്ന പ്രഭ അവയുടെ ശോഭകൊണ്ടു മറഞ്ഞുപോയി. രാത്രിസമയത്ത്, മഹാഘോരമായ ആ യുദ്ധംമുതിർന്ന സമയത്ത്, താനാരാണെന്നുതന്നെ അറിയാത്ത മട്ടായി. അച്ഛൻ മകനെ കൊന്നു. മകൻ അച്ഛനെ കൊന്നു. ഭ്രമംകൊണ്ട് സ്നേഹിതന്മാർ സ്നേഹിതന്മാരെ കൊന്നു. ബന്ധു ബന്ധുവിനേയും കൊന്നു. അമ്മാവൻ മരുമകനെക്കൊന്നു. മരുമകൻ അമ്മാവനേയും കൊന്നു. തന്റെ ആൾക്കാരെ തങ്ങൾതന്നെ ശത്രുവാണെന്നു ധരിച്ചു കൊന്നുതള്ളി. അങ്ങനെ രാത്രിയുദ്ധം അതിരുവിട്ട് ഭയങ്കരമായിത്തീർന്നു.''

## 171. രാത്രിയുദ്ധം – ധൃഷ്ടദ്യുമ്നനും ദ്രോണനും, സാത്യകിയും കർണ്ണനും തമ്മിലുള്ള പോരാട്ടം.

സഞ്ജയൻ പറഞ്ഞു: ''ആ മഹാബഹളമായ പോര് പേടിപ്പെടുത്തുമാറ് മൂത്ത സമയത്തു ധൃഷ്ടദ്യുമ്നൻ ദ്രോണനോട് ഏറ്റെതിർത്തു. വലിയ വില്ലെടുത്ത് ഞാണു മുറുക്കി വലിച്ചുകൊണ്ട് വീണ്ടും പൊന്നണിഞ്ഞ ദ്രോണന്റെ തേരിന്റെനേർക്ക് എതിർത്തെത്തി. ദ്രോണന്റെ കഥ അവസാനിപ്പിക്കുവാനായി ധൃഷ്ടദ്യുമ്നൻ പാഞ്ഞുചെന്നപ്പോൾ ചുറ്റും ചുഴന്ന് പാണ്ഡുപാഞ്ചാലസൃഞ്ജയന്മാർ ഒത്തുകൂടി ആചാര്യനെ അപ്രകാരം ചുഴന്നെത്തുന്നതു കണ്ടപ്പോൾ ദ്രോണന്റെ രക്ഷയ്ക്കായി നിന്റെ മക്കൾ കരുതിനിന്നു. രാത്രിയിൽ ആ രണ്ടു പടക്കടലുകളും ചെന്നടുത്തു കാറ്റേറ്റ് ഉഴന്ന സമുദ്രംപോലെ ക്ഷോഭിച്ചു.

ധൃഷ്ടദ്യുമ്നൻ അഞ്ചു ശരങ്ങൾകൊണ്ട് ദ്രോണനെ ഹൃദയംനോക്കി ആഞ്ഞെയ്തു സിംഹനാദം മുഴക്കി. എയ്തേറ്റ ദ്രോണൻ ഉടനെ ഇരുപത്തഞ്ചു ശരങ്ങൾ ആഞ്ഞെയ്തു സിംഹനാദം മുഴക്കി. പിന്നെ, മറ്റൊരു ഭല്ലംകൊണ്ട് അവന്റെ ശോഭിക്കുന്ന വില്ലും നുറുക്കിക്കളഞ്ഞു. ഉടനെ ധൃഷ്ടദ്യുമ്നൻ ദ്രോണന്റെ കഥകഴിക്കുവാൻ ചൊടിച്ച് ചുണ്ടുകടിച്ച് മറ്റൊരു ശരമെടുത്തു. ചെവിയോളം വലിച്ച് ആ ശരം ദ്രോണനെ കൊല്ലുവാനായി വിട്ടു. ആ മഹാരൗദ്രമായ യുദ്ധത്തിൽ ആ ശക്തൻ വിട്ട ശരം ഉദയസൂര്യനെപ്പോലെ സൈന്യത്തെ ശോഭിപ്പിച്ചു. ആ ഘോരമായ ശരംകണ്ട് ദേവഗന്ധർവ്വദാനവന്മാർ പോരിൽ 'ദ്രോണന്ന് സ്വസ്തി!' എന്നു പറഞ്ഞു. ആചാര്യന്റെ രഥത്തിന്നു നേരെ ആ ബാണംവരുന്ന സമയത്ത് കൈവേഗത്തോടെ കർണ്ണൻ അതിനെ രണ്ടായി ഖണ്ഡിച്ചു. രണ്ടായി ഖണ്ഡിക്കപ്പെട്ട ആ ശരം വിഷപ്പല്ലുപോയ സർപ്പത്തെപ്പോലെ ഭൂമിയിൽ വീണു. കൂർത്തുമൂർത്ത ശരങ്ങൾ കൊണ്ട് പോരിൽ അമ്പെയ്ത് അറുത്ത് കർണ്ണൻ ധൃഷ്ടദ്യുമ്നനെ കൂരമ്പുകൊണ്ടു പ്രഹരിച്ചു. ദ്രോണപുത്രൻ അഞ്ചു ശരങ്ങളും, ദ്രോണൻ അഞ്ചു ശരങ്ങളും, ദുശ്ശാസനൻ മൂന്നു ശരങ്ങളും, ശല്യൻ ഒമ്പതു ഭല്ലവും, ദുര്യോധനൻ ഇരുപതു ശരവും, ശകുനി അഞ്ചു ശരങ്ങളും ധൃഷ്ടദ്യുമ്നനിൽ പ്രയോഗിച്ചു. ദ്രോണനെ കാത്തുനില്ക്കുന്നവരായ ഏഴു മഹാരഥന്മാരെയ്തു ശരങ്ങളേറ്റ അവൻ എതിർത്ത് അവരെയെല്ലാവരേയും മുമ്മൂന്ന് ബാണങ്ങളെയ്തു. ദ്രോണനേയും, കർണ്ണനേയും, ദ്രൗണിയേയും, നിന്റെ പുത്രനേയും ത്വരയോടെ ധൃഷ്ടദ്യുമ്നൻ ആ പോരിലെയ്തു.

ആ ധനുർദ്ധരൻ എയ്തതേറ്റ് വീണ്ടും ധൃഷ്ടദ്യുമ്നനെ അത്യുച്ചത്തിൽ അലറിക്കൊണ്ട് ചുറ്റും അവർ എയ്തു ദ്രുമസേനനേയും അവൻ കോപിച്ച് അമ്പെയ്ത് 'നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു. മൂന്നു കൂരമ്പെയ്തു അവനെ എതിർത്തു. പോരിൽ പ്രാണൻ പോക്കുന്നതും, പൊൻകടക്കെട്ടുള്ളതും, ചാണയ്ക്കു വെച്ചവയുമായ ആ ശരങ്ങൾ പൊന്നണിക്കുണ്ഡലം ചാർത്തുന്ന ദ്രുമസേനന്റെ ശിരസ്സിനെ ദേഹത്തിൽ നിന്നു വേർപെടുത്തി. ചുണ്ടുകടിച്ച മട്ടിൽ ആ ശിരസ്സ് താഴെ പനന്തേങ്ങ വീഴുന്നമാതിരി വീണു. കൊടുങ്കാറ്റേറ്റപോലെ കൊടിയും നിലത്തുവീണു. ആ വീരൻ വീണ്ടും ശത്രുവീരന്മാരിൽ കൂരമ്പു വിട്ടു ഒരു ഭല്ലത്താൽ. ചിത്രയോധിയായ അവൻ കർണ്ണന്റെ വില്ലറുത്തു. വില്ലറുത്തത് കർണ്ണൻ സഹിച്ചില്ല. തന്റെ ലാംഗുലത്തിൽ വരയ്ക്കുന്നത് ഉഗ്രനായ സിംഹം സഹിക്കുമോ? ക്രോധരക്താക്ഷനായി നെടുവീർപ്പുവിട്ട് വേറെ വില്ലെടുത്ത് ബലവാനായ ധൃഷ്ടദ്യുമ്നനിൽ ശരംവർഷിച്ചു.

കർണ്ണൻ ചൊടിച്ചതു കണ്ട് വീരന്മാരായ ആറു മഹാരഥന്മാർ പാഞ്ചാലപുത്രനെ കൊല്ലുവാനായി ഒത്തുചേർന്ന് ചെന്നു. നിന്റെ ആറ് മഹായോധന്മാർ അവനോട് അപ്പോൾ നേരിട്ടു. ഭടന്മാർ മൃത്യുവിന്റെ വായിൽപ്പെട്ടമാതിരിയായി. അതിന്നിടയിൽ ദാശാർഹനായ സാത്യകി ധൃഷ്ടദ്യുമ്നൻ പോരാടുന്നിടത്തേക്ക് എത്തി. യുദ്ധദുർമ്മദനായ സാത്വതൻ വരുന്നതായിക്കണ്ടപ്പോൾ രാധേയൻ പത്തു ശരങ്ങൾ സംഗരത്തിലെയ്തു. അവനെ സാത്യകി പത്തുബാണങ്ങളെയ്തു. വീരന്മാർ കാൺകെ 'പോകരുത്! നിൽക്കൂ! നിൽക്കൂ!' എന്നും പറഞ്ഞു. ബലവാനായ സാത്യകിയും, മഹാത്മാവായ കർണ്ണനും തമ്മിൽ ബലിയും ഇന്ദ്രനുമെന്നവിധം കടുത്ത സമരം നടന്നു. തേരൊലികൊണ്ട് ക്ഷത്രിയവർഗ്ഗത്തെ ത്രസിപ്പിച്ച് സാത്യകി താമരക്കണ്ണനായ സൂതപുത്രനെ എയ്തു. ശക്തനായ കർണ്ണൻ വില്ലിന്റെ ശബ്ദംകൊണ്ടു ഭൂമി കുലുക്കുന്നവിധം സാത്യകിയുമായി പോരാടി. വിപാഠം, കർണ്ണി, നാരാചം, വത്സദന്തം, ക്ഷുരങ്ങൾ എന്നീ ശരങ്ങൾ കൊണ്ട് വൃഷൻ സാത്യകിയെ എയ്തു. അപ്രകാരം വൃഷ്ണിപ്രവരനായ സാത്യകി കർണ്ണനിലും ശരങ്ങൾ പ്രയോഗിച്ചു. അങ്ങനെ ആ യുദ്ധം സമമായി നിന്നു.

കർണ്ണനെ മുമ്പിൽനിറുത്തി നിന്റെ മക്കൾ ചുറ്റുംനിന്ന് സാത്യകിയെ എയ്തു. അവരും കർണ്ണനും വിടുന്ന അസ്ത്രം അസ്ത്രശക്തികൊണ്ടു ജയിച്ച്, സ്തനാന്തരത്തിൽ ശൈനേയൻ വൃഷസേനനെ എയ്തു. ആ ബാണം നല്ലപോലെ ഏറ്റ് മഹാദ്യുതിയായ വൃഷസേനൻ തേർത്തട്ടിൽ വില്ലും കൈവിട്ട് പെട്ടെന്നു വീണുപോയി. മഹാവീരനായ വൃഷസേനൻ വധിക്കപ്പെട്ടു എന്നു വിചാരിച്ച് കർണ്ണൻ പുത്രശോകാർത്തനായി ശൈനേയനെ പീഡിപ്പിച്ചു. കർണ്ണനാൽ പീഡിപ്പിക്കപ്പെടുന്ന മഹാരഥനായ യുയുധാനൻ ത്വരയോടെ വളരെ ശരങ്ങൾ കർണ്ണനിൽ വർഷിച്ചു. പത്തു ശരങ്ങൾ കർണ്ണനേയും, അഞ്ചമ്പ് വൃഷസേനനേയും എയ്തു. അവരുടെ കൈയുറയും വില്ലും സാത്വതൻ ഖണ്ഡിച്ചു. ഉടനെ ശത്രുഭീഷണമായ വേറെ വില്ലെടുത്തു ചുറ്റും കൂരമ്പുകൾ സാത്യകിയിലെയ്തു.

ഇപ്രകാരം രൗദ്രമായ, വീരനാശനമായ പോരു നടക്കുമ്പോൾ ഏറ്റവും ഘോരമായി ഗാണ്ഡീവത്തിന്റെ ധ്വനി കേട്ടു. തേരിന്റെ ശബ്ദവും കേട്ടു. അപ്പോൾ കർണ്ണൻ ദുര്യോധനനോടു പറഞ്ഞു: 'രാജാവേ, പാർത്ഥൻ മിക്കവാറും മുഖ്യന്മാരായ രാജാക്കന്മാരെ കൊന്ന് കൗരവപ്പടയൊടുക്കി. ഇടിവെട്ടുംപോലെ ഗാണ്ഡീവത്തിന്റെ മഹാധ്വനി കേൾക്കുന്നു. തേരുരുളിന്റെ ധ്വനിയും കേൾക്കുന്നു. തനിക്കു ചേർന്ന കർമ്മം ചെയ്യുകയാണ് അർജ്ജുനൻ! അതിൽ യാതൊരു സംശയവുമില്ല. പട മുഴുവൻ

ചിന്നിപ്പോയിരിക്കുന്നു. ഒരു ദിക്കിലും ഉറച്ചു നില്ക്കുന്നില്ല. കൊടുങ്കാറ്റിൽ മേഘപടലംപോലെ ഒരിടത്തും നില്ക്കുന്നില്ല. പാറയിൽ അടിച്ചുപൊളിഞ്ഞ കപ്പൽപോലെ അർജ്ജുനനോടേറ്റ് പടമുഴുവൻ തകർന്നു ചിന്നുന്നു. ഗാണ്ഡീവം വിടുന്ന ശരങ്ങളേറ്റ് യോദ്ധാക്കൾ ഓടുന്നതിന്റേയും ഓടുമ്പോൾ പോരിൽ വീഴുന്നതിന്റേയും ഘോഷം കേൾക്കുന്നു. അർജ്ജുനന്റെ തേരിലുള്ള ദുന്ദുഭിയുടെ ശബ്ദം ഇടിനാദംപോലെ ഇതാ, കേൾക്കുന്നു. ഹാ, ഹാ ശബ്ദങ്ങളും ഘോരമായ സിംഹനാദങ്ങളും. അർജ്ജുനന്റെ രഥത്തിന്റെ മുമ്പിലായി പലമട്ടിൽ കേൾക്കുന്നു. ഇതാ, നമ്മുടെ മുമ്പിൽ സാത്യകി നില്ക്കുന്നു. തരംകിട്ടിയാൽ ശത്രുക്കളുടെ കൂട്ടത്തെ ഒതുക്കിക്കളയാം. ദ്രോണനോട് ഇതാ ധൃഷ്ടദ്യുമ്നൻ എതിർക്കുന്നു. ചുറ്റും ശൂരന്മാരായ തേരാളിവീരന്മാരുമായി കൂടിക്കലർന്നു പോരാടുകയാണ്. ഈ ശൈനേയനേയും ധൃഷ്ടദ്യുമ്നനേയും വധിക്കുകയാണെങ്കിൽ തീർച്ചയായും രാജാവേ, നമുക്ക് വിജയമുണ്ടാകും. നാം സൗഭദ്രനെ കൊന്നമാതിരി നാമെല്ലാവരുംകൂടി വളഞ്ഞ് ഈ മഹാരഥവീരന്മാരെ, സാത്യകിയേയും ധൃഷ്ടദ്യുമ്നനേയും കൊല്ലുവാൻ യത്നിക്കണം രാജാവേ! ഇതാ സവ്യസാചി ദ്രോണപ്പടയോടേല്ക്കുന്നു. ശൈനേയനുമായി കൗരവവീരന്മാരേറ്റത് അറിഞ്ഞുകൊണ്ടാണ് അർജ്ജുനനേല്ക്കുന്നത്. പ്രധാനികളായ നമ്മുടെ രഥിപുംഗവന്മാർ അങ്ങോട്ടു ചെല്ലട്ടെ. സാത്യകിയോട് വളരെപ്പേരേറ്റത് പാർത്ഥൻ അറിയാത്തവിധം യോദ്ധാക്കൾ അങ്ങോട്ട് പോകട്ടെ. ക്ഷണത്തിൽ ശരം പ്രയോഗിക്കുവാൻ ശൂരന്മാരെ പ്രോത്സാഹിപ്പിക്കുക. ഈ മാധവൻ, ഈ സാത്യകി, ഇപ്പോൾത്തന്നെ പരലോകത്തിലെത്തിച്ചേരത്തക്കവിധം കിണഞ്ഞു പോരാടണം.' ഇപ്രകാരം കർണ്ണൻ പറഞ്ഞപ്പോൾ അവന്റെ ഹൃദയം മനസ്സിലാക്കിയ നിന്റെ പുത്രൻ അമ്മാവനായ ശകുനിയോടു പോരിൽ ഇന്ദ്രൻ വിഷ്ണുവോടു പറയുന്നവിധം പറഞ്ഞു:'പിന്മാറാത്ത പതിനായിരം ആനകളോടും, പതിനായിരം തേരുകളോടും കൂടി ചെന്ന് നീ അർജ്ജുനനോടേല്ക്കുക. ദുശ്ശാസനൻ, ദുർവ്വിഷഹൻ, സുബാഹു, ദുഷ്പ്രധർഷണൻ – പല കാലാൾപ്പടയുമായിച്ചേർന്ന് അവർ നിന്നെ സഹായിക്കും. വീരന്മാരായ കൃഷ്ണന്മാരേയും ധർമ്മപുത്രനേയും കൊല്ലുക. മാദ്രേയരേയും, ഭീമനേയും ഭവാൻ കൊല്ലുക. അമ്മാവാ! വാനവന്മാർക്ക് ഇന്ദ്രനിലെന്നപോലെ എന്റെ ജയാശയൊക്കെ ഭവാനിലാണ്. സ്കന്ദൻ ദാനവരെയെന്നപോലെ മാതുലാ! ഭവാൻ പാർത്ഥരെക്കൊന്നാലും' ഇപ്രകാരം നിന്റെ പുത്രൻ പറഞ്ഞുവിട്ട പ്രകാരം ശകുനിപോയി പാർത്ഥരോടെതിർത്തു. വലിയ പടയും നിന്റെ മക്കളുംചേർന്ന് അവനെ സഹായിച്ചു. നിന്റെ മകന്റെ പ്രിയത്തിന്നായി പാണ്ഡവന്മാരെ ധ്വംസിക്കുവാൻ തയ്യാറായി ശകുനി ചെന്നു. പിന്നെ, നിന്റെ ആൾക്കാരും ശത്രുക്കളുംതമ്മിൽ ഭയങ്കരമായ പോരാട്ടം നടന്നു.

ശകുനി പാണ്ഡവസൈന്യത്തെക്കണ്ടു കയറുന്ന സമയത്ത് പെരുംപടയുമായി സൂതപുത്രൻ സാത്യകിയുമായി പൊരുതി. അവർ പരസ്പരം എതിർത്ത് ശരജാലം ചൊരിഞ്ഞു. നിന്റെ കൂട്ടർ ചെന്ന് സാത്യകിയെ വളഞ്ഞു. ആ സമയത്ത് ദ്രോണൻ ധൃഷ്ടദ്യുമ്നന്റെ തേരിന്നുനേരെ ചെന്നു. ആ അർദ്ധരാത്രിസമയത്ത് ഭയങ്കരമായ പോരാട്ടം ശൂരനായ ധൃഷ്ടദ്യുമ്നനോടും, പാഞ്ചാലന്മാരോടും നിന്റെ ആൾക്കാർ അത്ഭുതകരമായവിധം നടത്തി.''

**172. രാത്രിയുദ്ധം – ദുര്യോധനനും ശകുനിയും ഉലൂകനും യുദ്ധക്കളത്തിൽനിന്ന് ഓടുന്നു –** സഞ്ജയൻ പറഞ്ഞു: ''യുദ്ധദുർമ്മദന്മാരായ നിന്റെ രാജാക്കന്മാരൊക്കെ പൊറുക്കാതെ ചൊടിച്ച് ശൈനേയന്റെ തേരിന്നുനേരെ ചെന്നു. പൊന്നണിഞ്ഞൊരുക്കിയ തേരുകളാലും ആന കുതിരകളാലും ശിനിപുത്രനെ വളഞ്ഞു. ആ മഹാരഥന്മാരെല്ലാവരും സാത്യകിയെ വളഞ്ഞ് നാലുപാടും ഉച്ചത്തിൽ ആർത്തുകൊണ്ടേറ്റു. സത്യവിക്രമനായ സാത്യകിയിൽ കൂരമ്പുകൊണ്ടുള്ള ശരവർഷം ചൊരിഞ്ഞു. ത്വരയോടെ ആ മഹാവീരന്മാർ സാത്യകിയെ കൊല്ലുവാൻതന്നെ തീരുമാനിച്ചു. അവൻ പാഞ്ഞേല്ക്കുന്നത് ശത്രുനാശനനായ ശൈനേയൻ കണ്ടു. വളരെ ബാണങ്ങളേറ്റ് വില്ലാളിവീരനായ സാത്യകി ദുർമ്മദനായ സാത്യകി, ശത്രുക്കളുടെ തലയരിഞ്ഞു തള്ളിത്തുടങ്ങി. ആനകളുടെ തുമ്പികൾ, കുതിരകളുടെ കഴുത്തുകൾ, രാജാക്കന്മാരുടെ അംഗദമണിഞ്ഞ ബാഹുക്കൾ എന്നിവ അനുനിമിഷം കത്തിയമ്പെയ്തു അറുത്തു വീഴ്ത്തി. വെൺചാമരങ്ങൾ, വെൺകൊറ്റക്കുടകൾ എന്നിവ യുദ്ധക്കളത്തിൽ ചിന്നിച്ചിതറി. നക്ഷത്രം വീണുകിടക്കുന്നവിധം ഭൂമുഖം ശോഭിച്ചു. യുയുധാനൻ കൊന്നുകൂട്ടുന്ന ആൾക്കാരുടെ കൂട്ടം ആർത്തുവിളിക്കുന്ന പ്രേതങ്ങൾപോലെ അവിടെയെങ്ങും മുഴക്കി. ആ ഘോരമായ ഘോഷംകൊണ്ടു ഭൂമി നിറഞ്ഞു. ചുറ്റും ഘോരമായും ഭയപ്രദമായും രാത്രി ഇരുട്ടു ചിന്നി.

യുയുധാനന്റെ ശരങ്ങളേറ്റ് സൈന്യം പിളർക്കുന്നതു കണ്ടും രോമാഞ്ചമഞ്ചുന്ന ഘോരമായ ശബ്ദം രാത്രിയിൽ മുഴങ്ങുന്നതുകേട്ടും നിന്റെ പുത്രൻ സൂതനോടു പറഞ്ഞു:'ആ ശബ്ദം കേൾക്കുന്നിടത്തേക്കു തേരോടിക്കുക.' രഥം അവിടെയെത്തി. തളരാത്തവനും കൈവേഗമുള്ളവനുമായ സുയോധനൻ ചിത്രയോധിയായ രാജാവ് യുയുധാനനുമായി ഏറ്റുമുട്ടി. നന്നായി വലിച്ചു രക്തംകുടിക്കുന്ന ശരങ്ങളെയ്തു. പന്ത്രണ്ടു ശരങ്ങൾ ദുര്യോധനന്റെനേരെ സാത്യകി എയ്തു. ഉടനെ അതേവിധംതന്നെ ദുര്യോധനൻ സാത്യകിയേയും അമർഷത്തോടെ പത്തു ശരങ്ങൾ എയ്തു. നിന്റെ ഭടന്മാരും പാഞ്ചാലന്മാരും ഈ അത്ഭുതകരമായ പോരാട്ടം നോക്കി രസിച്ചു.

ശൈനേയൻ പോരിൽ ചൊടിച്ച് രഥിയായ നിന്റെ പുത്രനെ എണ്പതു ശരങ്ങൾ മാറത്തെയ്തു. അവന്റെ കുതിരകളേയും അമ്പെയ്തു കൊന്നുവീഴ്ത്തി. തേരിൽനിന്ന് സൂതനേയും വീഴ്ത്തി. കുതിരകൾ ചത്ത തേരിൽനിന്ന് നിന്റെ മകൻ തീക്ഷ്ണമായ ബാണങ്ങൾ ശൈനേയന്റെ രഥത്തിന്നുനേരെ വിട്ടു. കൈവേഗത്തോടെ വന്നണയുന്ന ആ അമ്പതു ശരങ്ങളേയും ശൈനേയൻ മുറിച്ചുവീഴ്ത്തി. പിന്നെ മറ്റൊരു ഭല്ലംകൊണ്ട് ക്ഷണത്തിൽ നിന്റെ പുത്രന്റെ വില്ല് പിടിപ്പാട്ടിൽ മുറിച്ചുവീഴ്ത്തി! തേരും വില്ലും നഷ്ടപ്പെട്ട സർവ്വലോകേശപരനും പ്രഭുവുമായ ദുര്യോധനൻ കൃതവർമ്മാവിന്റെ തേരിൽ പിടിച്ചു കയറി.

ദുര്യോധനൻ പിൻവലിച്ചതോടുകൂടി സാത്യകി നിന്റെ സൈന്യത്തെ അർദ്ധരാത്രിസമയത്ത് അമ്പെയ്തു പായിച്ചു.

കിരീടിയെ ശകുനിചെന്ന് വളഞ്ഞെതിർത്തു. അസംഖ്യം തേരുകളും ആനക്കൂട്ടവുമായി വളഞ്ഞു. വളരെ കുതിരകളും ചേർന്ന് ആ പോരാട്ടം ബഹളമായി. കാലചോദിതന്മാരായ രാജാക്കന്മാർ അർജ്ജുനനോട് ദിവ്യാസ്ത്രങ്ങൾ ചൊരിഞ്ഞു പൊരുതി. തേര്, ആന, കുതിരക്കൂട്ടം എന്നിവയെ എല്ലാം അർജ്ജുനൻ തടുത്തു നിർത്തി ശത്രുവിനെ പിന്തിരിപ്പിച്ചു. ഉടനെ ശകുനി ശത്രുസംഹാരിയായ പാർത്ഥനെ ചൊടിച്ച് കൺചുവത്തി ഇരുപതു ശരങ്ങളെയ്തു. വീണ്ടും ആ രഥീന്ദ്രനെ നൂറു ശരങ്ങൾകൊണ്ടു തടുത്തു. അവന്റെനേരെ ഇരുപതു ശരം അർജ്ജുനൻ എയ്തു. മറ്റു വില്ലാളിമാരേയും മുമ്മൂന്നു ശരങ്ങളെയ്തു. ആ ബാണങ്ങളെല്ലാം തടുത്ത് പോരിൽ അർജ്ജുനൻ വജ്രോഗ്രങ്ങളായ ബാണങ്ങളെയ്ത് നിന്റെ യോദ്ധാക്കളെ കൊന്നു. കൈയറ്റും ദേഹം മുറിഞ്ഞും അസംഖ്യം പേർ പുഷ്പങ്ങൾ ചിതറിയപോലെ ചിന്നി; മന്നിടം പ്രകാശിച്ചു.

കിരീടംവച്ച തലകൾ നാസികയാലും കുണ്ഡലങ്ങളാലും ശോഭിക്കുന്ന ശിരസ്സുകൾ, ചുണ്ടു കടിച്ച മുഖങ്ങൾ, മണിനിഷ്കങ്ങൾ അണിഞ്ഞ് പ്രിയം പറയുന്ന രാജാക്കൻമാരുടെ മുഖങ്ങൾ, ചമ്പകമരം പൂത്തുനില്ക്കുന്ന കൊടുമുടി വീണുകിടക്കുന്നതുപോലെ ചിന്നി മന്നിടം ശോഭിച്ചു. ഉഗ്രവിക്രമനായ ബീഭത്സു ഇപ്രകാരം ഉഗ്രകർമ്മം ചെയ്ത് കൂർത്തുമൂർത്ത അഞ്ചു ശരങ്ങൾകൊണ്ട് സുബലപുത്രനായ ശകുനിയെ എയ്തു. പിന്നെ ചൊടിച്ചുകൊണ്ട് ഒരമ്പുകൊണ്ട് ഉലൂകനേയും എയ്തു. സൗബ

ലൻ കാൺകെ അപ്രകാരം ഉലൂകനേയും എയ്തു അവൻ അത്യു ച്ചത്തിൽ അലറി. ആ ശബ്ദംകൊണ്ടു പാർത്തട്ടു നിറഞ്ഞു. പിന്നെ ശക്രനന്ദനൻ സൗബലന്റെ വില്ലറുത്തു. നാലു കുതിരക ളേയും കാലപുരിയിലേക്കയച്ചു. അപ്പോൾ സൗബലൻ തേർവിട്ടു ചാടി അതിവേഗത്തിൽ തന്റെ പുത്രനായ ഉലൂകന്റെ തേരിൽ ചാടിക്കയറി. ഒറ്റത്തേരിലിരിക്കുന്ന അച്ഛനുംമകനുമായ ആ മഹാ രഥന്മാർ, മേഘങ്ങൾ പർവ്വതത്തെയെന്നവിധം പാർത്ഥനെ ശര ങ്ങൾകൊണ്ടു വർഷിച്ചു. പിന്നെ പാണ്ഡുപുത്രൻ കൂരമ്പെയ്തു നിന്റെ പെരുമ്പടയെ, നൂറും ആയിരവും പേരെ ഓടിച്ചു. കാറ്റിൽ കാർമേഘങ്ങൾ ചിന്നിച്ചിതറുന്നപോലെ നിന്റെ സൈന്യങ്ങ ളൊക്കെ ചിന്നിപ്പോയി ആ സൈന്യങ്ങളെ ഇപ്രകാരം രാത്രിയിൽ കൊന്നുമുടിക്കുന്ന സമയത്ത് പേടിച്ച് അർജ്ജുനനെ നോക്കി സൈന്യങ്ങൾ പത്തുദിക്കിലും പാഞ്ഞുപോയി. പോരിൽ ചിലർ ആനയെ വിട്ടും കുതിരയെ വിട്ടും തേരു വിട്ടും ചാടിയിറങ്ങി ഓടി ക്കളഞ്ഞു ഘോരമായ കൂരിരുട്ടിൽ ഒളിച്ചു.

നിന്റെ ഭടന്മാരെ പോരിൽ ജയിച്ച് ശംഖുവിളിച്ച് വാസുദേവ ധനഞ്ജയന്മാർ രസിച്ചു.

ധൃഷ്ടദ്യുമ്നൻ ദ്രോണനെ മൂന്നു ശരങ്ങളെയ്തു. ഒരു കൂര മ്പുകൊണ്ട് വില്ലിന്റെ ഞാണറുത്തു. ക്ഷത്രിയമർദ്ദനനായ ദ്രോണൻ ആ ധനുസ്സ് നിലത്തിട്ട് ശക്തിയും ഉറപ്പുമുള്ള വേറൊരു വില്ലെടുത്തു. ധൃഷ്ട്യുമ്നനെ ഏഴു ശരങ്ങൾ ദ്രോണപുത്രൻ എയ്തു. പിന്നെ സൂതനെ അഞ്ചമ്പ് എയ്തു. മഹാരഥനായ ധൃഷ്ടദ്യുമ്നൻ അമ്പെയ്തു ദ്രോണനെ നിർത്തി. അസുരപ്പടയെ ഇന്ദ്രൻ എന്നപോലെ തകർത്തു, നിന്റെ പുത്രന്റെ സൈന്യത്തെ കൊന്നൊടുക്കുന്ന സമയത്ത് ചോരത്തിര ഇളകിമറിയുന്ന ഘോര മായ ഒരു പുഴ ഒഴുകി. രണ്ടു സൈന്യങ്ങൾക്കും നടുവിലായി ചത്ത ആനകളും കുതിരകളും ആ പുഴയിൽ ഒഴുകിനടന്നു. യമ രാഷ്ട്രത്തിൽ വൈതരണിയെന്നപോലെ ആ നദി അതിഭയങ്കര മായി ശോഭിച്ചു.

ആ മഹാസൈന്യത്തെ ഓടിച്ച് ധൃഷ്ടദ്യുമ്നൻ ദേവഗണ ത്തിൽ ശക്രൻ എന്നവിധം തേജസ്വിയായി ജ്വലിച്ചു. പിന്നെ ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും ശംഖുവിളിച്ചു. യമന്മാരും സാത്യകിയും പാണ്ഡവനായ ഭീമസേനനും ശക്തിയേറിയ നിന്റെ അനേകായിരം രാജാക്കന്മാരെ ജയിച്ചു. വിജയികളായ പാണ്ഡവന്മാർ സിംഹനാദം പൊഴിച്ചു.

നിന്റെ പുത്രനും, കർണ്ണനും, ദ്രോണനും, ദ്രോണപുത്രനും കാൺകെത്തന്നെ അവർ സമരോല്ക്കടന്മാരായി ആർത്തുവിളി ച്ചു.''

**173. രാത്രിയുദ്ധം - രാത്രിയിലെ സങ്കുലയുദ്ധം തുട രുന്നു**-സഞ്ജയൻ പറഞ്ഞു: ''മഹാത്മാക്കളായ അവർ വധി ക്കുവാൻ തുടങ്ങിയപ്പോൾ, പായുവാൻ തുടങ്ങിയ മഹാസൈ ന്യങ്ങളെക്കണ്ട് നിന്റെ പുത്രൻ, കർണ്ണന്റേയും, പോരിൽ ജയി ക്കുന്നവനായ ദ്രോണന്റേയും സമീപത്തു ചെന്ന്, ഉല്ക്കടമായ അമർഷത്തോടെ ഇപ്രകാരം ഭംഗിയായി പറഞ്ഞു:'നിങ്ങൾ ചൊടിച്ചിട്ടാണല്ലോ ഈ യുദ്ധം തുടർന്നത്. ജയദ്രഥനെ ജിഷ്ണു വധിച്ചതുകണ്ട് സഹിക്കാതെ നിങ്ങൾ യുദ്ധം തുടർന്നിട്ട് ഇപ്പോൾ ഞാൻ എന്താണീക്കാണുന്നത്? പോരിൽ ജയിക്കുവാൻ ശക്ത രായ നിങ്ങൾ ഇപ്പോൾ അശക്തരുടെ മാതിരിയാണല്ലോ ഞാൻ കാണുന്നത്! മാനദന്മാരേ, നിങ്ങൾ എന്തു വിചാരിച്ചിട്ടാണ് എന്നോട്, ഞങ്ങൾ പാണ്ഡവരെ കൊന്നുതരാമെന്നു പറഞ്ഞത്? നിങ്ങൾക്കു ഞാൻ ത്യാജ്യനാണെന്നു തോന്നുന്നുണ്ടെങ്കിൽ ഇത്തരത്തിൽ ആദ്യംതന്നെ പറയേണ്ടതില്ലായിരുന്നു. നിങ്ങൾ അപ്പോൾ അങ്ങനെയുള്ള വാക്കു പറഞ്ഞിരുന്നില്ലെങ്കിൽ യോദ്ധാക്കൾ അവസാനിക്കുന്നവിധമുള്ള പാർത്ഥവൈരം ഞാൻ തുടരുകയില്ലായിരുന്നു. ഞാൻ നിങ്ങൾക്കു പരിത്യാജ്യനല്ലെങ്കിൽ ഹേ, നരമുഖ്യന്മാരേ! ശുഭവിക്രമന്മാരേ! നിങ്ങൾക്കു തക്കതായ വിക്രമത്തോടു കൂടി നിങ്ങൾ എതിർക്കുവിൻ!' അവന്റെ വാക്കു കളാകുന്ന ചമ്മട്ടി കൊണ്ടുള്ള പ്രഹരമേറ്റ അവർ പ്രചോദിതന്മ രായി. ആ വീരന്മാർ ചവിട്ടേറ്റ സർപ്പങ്ങൾപോലെ പുളഞ്ഞ്, ക്രോധിച്ചു പോരാടി. മഹാരഥന്മാരായ ആ സർവ്വലോകധനുർദ്ധ രന്മാർ ശൈനേയമുഖ്യന്മാരായ പാർത്ഥന്മാരോട് പോരിൽ എതിർത്തു. അപ്രകാരംതന്നെ അവരവരുടെ പടയോടുകൂടി എല്ലാ പാർത്ഥന്മാരും ആ വീരന്മാരോടു വീണ്ടും ഏറ്റെതിർത്ത് ആർത്തുതകർത്തു. മഹാ വില്ലാളിയായ ദ്രോണൻ പത്തു ശര ങ്ങൾകൊണ്ട് ശിനിമുഖ്യനെ ഉടനെ ചൊടിച്ചെയ്തു. കർണ്ണനും പത്തു ശരങ്ങൾ കൊണ്ടെയ്തു. നിന്റെ പുത്രൻ ഏഴു ശരം എയ്തു. വൃഷസേൻ പത്തും, ശകുനി ഏഴും ശരങ്ങൾ എയ്തു. ഇവർ സാത്യകിയെ ചുറ്റി. കുരുക്കളെ കരയിച്ച പോരാട്ടത്തിൽ സാത്യകി ഈ വീരന്മാരാൽ ചുറ്റപ്പെട്ടു.

പാണ്ഡവപ്പടയെ ദ്രോണൻ കൊന്നൊടുക്കുന്നതുകണ്ട്, സോമകന്മാർ ചുറ്റും ഏറ്റ്, ശരവർഷം തുടങ്ങി. ദ്രോണൻ അസംഖ്യം രാജാക്കന്മാരുടെ പ്രാണനെ, ചുറ്റും രശ്മികളാൽ സൂര്യൻ ഇരുട്ടു പോക്കുന്നവിധം നശിപ്പിച്ചു. ദ്രോണൻ കൊന്നു മുടിക്കുന്ന പാഞ്ചാലന്മാർ രാജാവേ, തമ്മിൽ ആർത്തുവിളിക്കുന്ന ഘോഷം അവിടെ പൊങ്ങിക്കേൾക്കാൻ തുടങ്ങി. മക്കളേയും, താതന്മാരേയും, സഹോദരന്മാരേയും, മാതുലന്മാരേയും, മരുമ ക്കളേയും, ഇഷ്ടന്മാരേയും, ബന്ധുക്കളേയും കൈവിട്ട് സൈന്യ ങ്ങൾ ജീവൻ കൊതിച്ച് സകലരും ഓടുവാൻ തുടങ്ങി. ചിലർ മോഹിച്ച് സ്വന്തം ഭടന്മാരോടെതിർത്തു. പാണ്ഡവപ്പടയിലെ പല വീരന്മാരും പരലോകത്തിലെത്തി.

മഹാത്മാവായ ദ്രോണൻ ഇപ്രകാരം പീഡിപ്പിക്കുന്ന പാണ്ഡവപ്പട ചുറ്റും പന്തവും എറിഞ്ഞ് ഓടി ഇരുട്ടിലൊളിച്ചു. ഭീമനും, കൃഷ്ണാർജ്ജുനന്മാരും, യമന്മാരും, ധർമ്മപുത്രനും, ധൃഷ്ടദ്യുമ്നനും കണ്ടുനില്ക്കെ പാണ്ഡവപ്പട ഓടിമറഞ്ഞു. ലോകം ഇരുട്ടിൽ ആണ്ടു ഒന്നും അറിയാത്ത മട്ടായി. കുരു ക്കൾക്കു വെളിച്ചംകൊണ്ട് ഓടുന്നവരെ കാണാമായിരുന്നു.

ആ സൈന്യങ്ങൾ ഓടുന്ന സമയത്ത് മഹാരഥന്മാരായ കർണ്ണനും, ദ്രോണനും പിൻതുടർന്നു വളരെ ശരങ്ങൾ ചൊരി ഞ്ഞു. പാഞ്ചാലന്മാർ ഉടഞ്ഞുതകർന്നു ക്ഷയിക്കുവാൻ തുടങ്ങി യപ്പോൾ ബുദ്ധികെട്ട് കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു:'പാ ഞ്ചാലപ്പടയോടുകൂടിയ ധൃഷ്ടദ്യുമ്നനോടും, സാത്യകിയോടും വളരെ ശരങ്ങൾ ചൊരിഞ്ഞ് കർണ്ണനും ദ്രോണനും എതിർത്തു. അപ്പോൾ ശരവർഷംകൊണ്ടു പെരുംപട തകരുകയുംചെയ്തു. ഹേ കുന്തീപുത്രാ! തടുത്തിട്ടും നമ്മുടെ മഹാസൈന്യം നില്ക്കു ന്നില്ല.' ആ പെരുംപട ഓടുന്നതു കണ്ട് കൃഷ്ണാർജ്ജുനന്മാർ പറഞ്ഞു: 'പാണ്ഡവസൈനികരേ, പേടിച്ചോടരുത്! ഭയം കള യുവിൻ! ഞങ്ങൾ പെരുംപട അണിയിട്ട് ദ്രോണകർണ്ണന്മാരോട് ഏല്ക്കുവാൻ ഇതാ വരുന്നു!'

വൃകോദരൻ വരുന്നതു കണ്ട് ഉടനെ കേശവൻ വീണ്ടും പാണ്ഡവൻ ഹർഷിക്കുമാറു പറഞ്ഞു:'ഇതാ, രണശ്ലാഘിയായ ഭീമൻ പാണ്ഡുസോമകപ്പടയോടുകൂടി രഥീന്ദ്രന്മാരായ ദ്രോണ കർണ്ണന്മാരോട് ഊക്കോടെ എതിർക്കുന്നു. അവനോടുകൂടി പാഞ്ചാലവീരന്മാരും എതിർക്കട്ടെ! പോകുവിൻ! ഇന്ന് ഭീമാ, ഭവാൻ ശത്രുക്കൾക്ക് ഒരു അന്തം കാണിച്ചുകൊടുക്കണം.'

പിന്നെ ആ പുരുഷവ്യാഘ്രന്മാരായ പാണ്ഡവമാധവന്മാർ പടത്തലയ്ക്കൽ ദ്രോണകർണ്ണന്മാർക്ക് എതിരായിനിന്നു പോരാടി.

സഞ്ജയൻ പറഞ്ഞു: ''ധർമ്മജന്റെ പട വീണ്ടും തിരിച്ചു വന്നു. ദ്രോണനും, കർണ്ണനും പോരിൽ ശത്രുക്കളെ കൊന്നൊ ടുക്കുന്നിടത്ത് എത്തി. അർദ്ധരാത്രിക്കു പോരാട്ടം നടന്നു. ചന്ദ്രോ ദയത്തിൽ ഇളകുന്ന സമുദ്രംപോലെ സൈന്യങ്ങൾ ഇളകി. കൂസൽവിട്ടു മദിച്ചവരെപ്പോലെ പാണ്ഡവയോധന്മാരുമായി പോരാട്ടം നടന്നു. ആ പെരുംപോര് ഉഗ്രമായിത്തീർന്നപ്പോൾ ഇരുട്ടും പൊടിയും ചിന്നി. കേവലം പേരു പറഞ്ഞ് ആ യോദ്ധാ ക്കൾ പരസ്പരം ഏറ്റു. പ്രഹരിക്കുന്ന രാജാക്കന്മാർ വിളിച്ചുപറ

യുന്ന പേരുകൾ സ്വയംവരത്തിൽ എന്നപോലെ പോരിൽ കേൾക്കുമാറായി.

പെട്ടെന്നു രംഗം നിശ്ശബ്ദമായി. വീണ്ടും ഘോഷം നടന്നു. ചൊടിച്ചെതിർക്കുകയും, ജയിക്കുകയും, തോല്ക്കുകയും ചെയ്യുന്ന യോദ്ധാക്കളിൽനിന്നു ശബ്ദം മുഴങ്ങി. പന്തങ്ങൾ എവിടെയൊക്കെക്കാണുന്നുവോ, അവിടെയൊക്കെ പാറ്റകൾ വിളക്കത്ത് എന്നവിധം പോരാട്ടം നടന്നു. ഇങ്ങനെ കുരുക്കളും പാണ്ഡവന്മാരും പൊരുതിക്കൊണ്ടുനില്ക്കെ, കൊടും പാതിരാവ് വന്നുചേർന്നു.''

**174. രാത്രിയുദ്ധം - ഘടോൽക്കചൻ കർണ്ണന്റെ നേരെയടുക്കുന്നു -** സഞ്ജയൻ പറഞ്ഞു: ''പിന്നെ ശത്രുസംഹാരിയായ കർണ്ണൻ പോരിൽ പാർഷതനെ നോക്കി മാറത്ത് മർമ്മംകീറുന്ന ശരങ്ങൾ പ്രയോഗിച്ചു ധൃഷ്ടദ്യുമ്നനും വിട്ടില്ല. അഞ്ചു നല്ല ശരങ്ങളെടുത്ത് കർണ്ണന്റെനേരേയും വിട്ടു. യുദ്ധം മുറുകി. അവർ പരസ്പരം ശരങ്ങൾകൊണ്ടു മൂടി വീണ്ടും തമ്മിൽ തങ്ങളാൽ ആവുന്നവിധം വലിച്ചു ശരങ്ങളെയ്തു.

പിന്നെ പാഞ്ചാലപ്രധാനിയായ ധൃഷ്ടദ്യുമ്നന്റെ സൂതനെയും, നാലു കുതിരകളെയും കർണ്ണൻ കാലപുരിയിലേക്കു കയറ്റി. അവന്റെ വില്ലും തീക്ഷ്ണമായ ബാണങ്ങൾ വിട്ടു നുറുക്കി. ഭല്ലംകൊണ്ട് സൂതനേയും തേർത്തടംവിട്ടു വീഴ്ത്തി.

കുതിരകൾ ചാവുകയും, സൂതൻ വധിക്കപ്പെടുകയും ചെയ്തപ്പോൾ ധൃഷ്ടദ്യുമ്നൻ തേർത്തട്ടിൽനിന്നു പെട്ടെന്നു ചാടി ഗദ കൈയിലെടുത്തു. നിശിതബാണങ്ങൾകൊണ്ട് കർണ്ണനാൽ പ്രഹരിക്കപ്പെടുന്ന അവൻ കർണ്ണന്റെ അടുത്തേക്ക് ഓടിച്ചെന്ന് നാലു കുതിരകളേയും അടിച്ചുകൊന്നു. വീണ്ടും തിരിച്ചുവന്നു. ശത്രുനാശനനായ പാർഷതൻ പെട്ടെന്ന് അർജ്ജുനന്റെ തേരിൽക്കയറി. പിന്നെ കർണ്ണന്റെ നേരെ പോകുവാൻ ഒരുങ്ങിയപ്പോൾ ധർമ്മപുത്രൻ തടുത്ത്'അരുത്, വരട്ടെ!' എന്നു പറഞ്ഞു.

മഹാതേജസ്വിയായ കർണ്ണൻ സിംഹനാദം മുഴക്കി ചെറുഞാണൊലി കൂട്ടി ഉച്ചത്തിൽ ശംഖുവിളിച്ചു.

പോരിൽ പാർഷതനെ ജയിച്ചു എന്നുകണ്ട് ആ മഹാരഥന്മാരായ പാഞ്ചാലസോമകന്മാർ അമർഷത്തോടെ സൂതപുത്രനെ വധിക്കുവാനായി എല്ലാവരും ശസ്ത്രമെടുത്ത് പിൻതിരിയുകയില്ലെന്നുള്ള നിശ്ചയത്തോടുകൂടി കർണ്ണന്റെ നേരെ പാഞ്ഞുചെന്നു. സൂതൻ വേറെ സൈന്ധവങ്ങളായ കുതിരകളെപ്പൂട്ടി, കർണ്ണനും നിന്നു. മെച്ചപ്പെട്ടവനായ രാധേയൻ പാഞ്ചാലരഥിവീരന്മാരെ, കാറ്റ് അദ്രിയെ എന്നപോലെ ശരം വർഷിച്ച് പീഡപ്പെടുത്തി.

കർണ്ണൻ പീഡപ്പെടുത്തിയ പാഞ്ചാലപ്പട പേടിച്ചു സിംഹപീഡയേറ്റ മാനുകളെപ്പോലെ ഓടിക്കളഞ്ഞു. ആനപ്പുറത്തുനിന്നും, കുതിരപ്പുറത്തുനിന്നും യോദ്ധാക്കൾ പേടിച്ച് മറിഞ്ഞുവീണു. തേരിൽനിന്നും ചിലർ വീണു. പോരിൽ ഓടിപ്പോകുന്ന ഭടന്മാരുടെ കൈകളും, കുണ്ഡലംചാർത്തുന്ന തലകളും, സൂതപുത്രൻ കൊയ്തുവീഴ്ത്തി. ആനപ്പുറത്തിരിക്കുന്ന ഒരുത്തന്റെ തുടഖണ്ഡിച്ചു. കുതിരപ്പുറത്തിരിക്കുന്നവന്റേയും, നിലത്തുനില്ക്കുന്നവന്റേയും തുട പോയത് അവർ അറിഞ്ഞില്ല. ഓടുന്ന സമയത്ത് വേറെ മഹാരഥന്മാരും കൈകൾ പോയതും, കാലുകൾ പോയതും അറിഞ്ഞില്ല. പോരിൽ ശരീരവും, വാഹനങ്ങളും അറ്റു മുറിഞ്ഞുപോയതും അറിഞ്ഞില്ല. ഘോരമായ ബാണങ്ങളേറ്റ് പാഞ്ചാലസൃഞ്ജയന്മാർ ഇളകുന്ന പുല്ലുപോലും സൂതപുത്രനാണെന്നു ഭയപ്പെട്ടുപോയി. ഓടുന്ന സ്വന്തം യോദ്ധാക്കളേയും'അതാ കർണ്ണൻ' എന്നു ഭയപ്പെട്ട് ബുദ്ധിഭ്രമിച്ച് അവിടെനിന്നും ഓട്ടമായി. ഉടഞ്ഞുതകർന്ന് പായുന്ന സൈന്യത്തെക്കണ്ട് പിൻതുടർന്ന് അമ്പുചൊരിഞ്ഞുകൊണ്ടു കർണ്ണൻ എത്തി. ബുദ്ധികെട്ട് ഓടുന്ന യോദ്ധാക്കളേയും കർണ്ണൻ യുദ്ധത്തിൽ കൊന്നു. മഹാനായ കർണ്ണൻ ഓടിക്കുന്നവരാരും നില്ക്കുവാൻ ആളായില്ല. അങ്ങനെ പാഞ്ചാലന്മാർ കർണ്ണനാൽ ഓടിക്കപ്പെട്ടു.

ദ്രോണന്റെ ശരങ്ങൾ ഏറ്റ് അവർ നോക്കി പാഞ്ഞോടി. തന്റെ സൈന്യങ്ങൾ ഓടുന്നതുകണ്ടപ്പോൾ യുധിഷ്ഠിരൻ പിൻതിരിക്കുവാൻ തീർച്ചയാക്കി പാർത്ഥനോട് ഇപ്രകാരം പറഞ്ഞു:'വില്ലുമെടുത്തു മഹേഷ്വാസനായ കർണ്ണൻ നില്ക്കുന്നതു നോക്കൂ! കടുത്ത അർദ്ധരാത്രിയിൽ ഭൂമി ചുടുന്ന അർക്കനെപ്പോലെ അവൻ വിളങ്ങുന്നതു നോക്കൂ! കർണ്ണന്റെ അമ്പുകൊണ്ടവർ ആർക്കുന്ന ആ ഭയങ്കരശബ്ദം അനാഥമായ വിധത്തിലല്ലേ നാം കേൾക്കുന്നത് അർജ്ജുനാ? അവൻ അമ്പുവിടുമ്പോഴും, തടക്കുമ്പോഴും അപ്രകാരം ഇടകാണുന്നില്ല. പാർത്ഥാ, ഇവൻ നമ്മുടെ ബന്ധുക്കളെയൊക്കെ മുടിച്ചുകളയും. കാലോചിതമായി നീ എന്താണ് ഇപ്പോൾ കാണുന്നത്! കർണ്ണന്റെ വധത്തിന്റെ കാര്യത്തിൽ നീ വേണ്ടതു ചെയ്യുക!' ഇപ്രകാരം ധർമ്മജൻ പറഞ്ഞതുകേട്ട് ജിഷ്ണു കൃഷ്ണനോടു പറഞ്ഞു: 'കർണ്ണന്റെ വിക്രമംകണ്ട് ധർമ്മരാജാവു ഭയപ്പെടുകയാണ്. ഈ നിലയ്ക്കു ഞാൻ എന്താണ് ഇപ്പോൾ കർണ്ണന്റെ പടയിൽ ചെയ്യേണ്ടത്? ഭവാൻ ഉടനെ വേണ്ടതെന്തെന്നു ചിന്തിച്ചു തീരുമാനിക്കൂ. ഇതാ നമ്മുടെ പട ഓടുന്നതു നോക്കൂ! ദ്രോണന്റെ ശരമേറ്റ് ഉടഞ്ഞ ഭടന്മാർക്ക് കർണ്ണൻ ഭയപ്പെടുത്തുമ്പോൾ നില കിട്ടുന്നില്ല. അപ്രകാരമാണ് കർണ്ണൻ ഭയംകൂടാതെ സഞ്ചരിക്കുന്നത്! ഓടുന്ന തേരാളിവീരന്മാരിൽ കൂരമ്പുകൾ ചൊരിഞ്ഞ് പടത്തലയ്ക്കൽ ഇവൻ കേറുന്ന കേറ്റം ഞാൻ സഹിക്കുകയില്ല. പാമ്പിനെ ചവിട്ടുന്നതുപോലെയാണ് ഇവന്റെ ഈ പ്രവൃത്തി. കണ്ണിന്നുമുമ്പിൽവെച്ച് ഈ അന്യായം ഞാൻ പൊറുക്കുകയില്ല കൃഷ്ണാ! മഹാരഥനായ കർണ്ണൻ നില്ക്കുന്നേടത്തേക്കു ഭവാൻ എന്നെ എത്തിക്കണം. അവനെ കൊന്നേ ഇരിക്കൂ! അല്ലെങ്കിൽ അവൻ എന്നെ കൊല്ലട്ടെ മധുസൂദനാ!''

വാസുദേവൻ പറഞ്ഞു: ''അർജ്ജുനാ! കർണ്ണൻ അതിമാനുഷവിക്രമനായി ഇന്ദ്രനെപ്പോലെ പോരിൽ ചരിക്കുന്നതായി ഞാൻ കാണുന്നു. അവനോട് പോരിൽ ഏല്ക്കുവാൻ മറ്റൊരുത്തനെ ഞാൻ കാണുന്നില്ല. അർജ്ജുനാ! നീയോ, അല്ലെങ്കിൽ ഘടോൽക്കചനിശാചരനോ മാത്രമേയുള്ളൂ. നിനക്കു തക്കസമയം വന്നിട്ടില്ല, ധനഞ്ജയാ! മഹാബാഹോ, സൂതപുത്രനുമായി നേരിട്ട് എതിർക്കുവാനുള്ള സമയം നിനക്ക് അടുത്തിട്ടില്ല. ഇന്ദ്രൻ നല്കിയ രൗദ്രരൂപമായ വേൽ പോരിൽ നിന്നെ കൊല്ലുവാൻ, കൊള്ളമീൻപോലെ എരിഞ്ഞുകൊണ്ട്, അവന്റെ കൈയിൽ ഇരിക്കുന്നുണ്ട്. ഘടോൽക്കചനാണെങ്കിൽ നമ്മിൽ കൂറുള്ളവനും, ഹിതകാംക്ഷിയുമാണ്. അവൻ കർണ്ണനോട് ഇപ്പോൾ എതിർക്കട്ടെ! മഹാബലനാണ് അവൻ! ദേവപരാക്രമനായ അവൻ ഭീമന്നു പിറന്നവനാണ്. രാക്ഷസവും, ആസുരവുമായ ദിവ്യാസ്ത്രങ്ങളെല്ലാം അവന്റെ കൈയിലുണ്ട്. അവൻ പോരിൽ കർണ്ണനെ ജയിക്കുമെന്നുള്ളതിൽ എനിക്കു ലേശവും സംശയമില്ല.''

സഞ്ജയൻ പറഞ്ഞു: ''എന്ന് മഹാബാഹുവായ പാർത്ഥനോട് കൃഷ്ണൻ പറഞ്ഞ് ആ രാക്ഷസനെ വിളിച്ചു. അവൻ ഉടനെ മുമ്പിൽ എത്തി. ചട്ടയിട്ട വാളും, വില്ലും, അമ്പും ധരിച്ച് മുമ്പിൽവന്ന് അവൻ കൃഷ്ണാർജ്ജുനന്മാരെ അഭിവാദ്യംചെയ്തു. അവൻ ഗർവ്വോടെ പറഞ്ഞു:'ഇതാ ഞാൻ അനുജ്ഞ കേൾക്കുവാൻ നില്ക്കുന്നു; കല്പിച്ചാലും!' ദീപ്തമുഖനായി ദീപ്തദൃഷ്ടിയോടെ മഴക്കാർപോലെ കറുത്ത ദേഹത്തോടുകൂടി മുമ്പിൽ തൊഴുതുനില്ക്കുന്ന ഭീമപുത്രനോട് ചിരിച്ചുകൊണ്ട് കൃഷ്ണൻ നേരെ കല്പിച്ചു.''

വാസുദേവൻ പറഞ്ഞു: ''എടോ ഘടോൽക്കചാ! ഞാൻ പറയുന്നതിനെ ഭവാൻ കേൾക്കുക! എല്ലാം മനസ്സിലാക്കുക! നിന്റെ വിക്രമത്തിന്റെ കാലം എത്തിയിരിക്കുന്നു. ഇതു മറ്റാർക്കുംതന്നെ കഴിയുന്നതല്ലതാനും. പോരിൽ മുങ്ങിപ്പോകുന്ന പാണ്ഡവന്മാർക്കു നീ ഇപ്പോൾ ഒരു തോണിയായി ഭവിക്കുക! നിന്റെ കൈവശം പല ദിവ്യാസ്ത്രങ്ങൾ ഉണ്ട്. പലതരം രാക്ഷസമാ

യയും നിനക്കറിയാം. എടോ ഹിഡിംബീപുത്രാ! കർണ്ണൻ പാണ്ഡവസൈന്യത്തെ ഇടയൻ പശുക്കളെ എന്നവിധം പോരിൽ ആട്ടി ഓടിക്കുന്നത് നോക്കൂ! ഇതാ മഹേഷ്വാസനായ കർണ്ണൻ മതിമാനും, ദൃഢവിക്രമനുമായ കർണ്ണൻ, പാണ്ഡു സൈന്യത്തിലെ ക്ഷത്രിയേന്ദ്രന്മാരെ ചുട്ടുപൊടിക്കുന്നത് നോക്കൂ! ശക്തിയായ ശരവർഷമേറ്റ് ദൃഢധന്വികളായ അവർ ശരാർച്ചിസ്സുകൊണ്ട് വലഞ്ഞു നില്ക്കുവാൻപോലും അശക്ത രായിരിക്കുന്നു. രാത്രിയിൽ സൂതപുത്രന്റെ ശരവർഷത്താൽ ആർത്തരായി ഇതാ പാഞ്ചാലന്മാർ ഓടുന്നത് നോക്കൂ! സിംഹത്തെ ഭയപ്പെട്ട് മാനുകളെന്നപോലെയല്ലേ ഓടുന്നത്? ഇപ്ര കാരം തുടരുന്ന സൂതപുത്രനോട് യുദ്ധത്തിൽ ഭീമവിക്രമനായ നീയല്ലാതെ മറ്റാരേയും, അവനെത്തടുക്കാൻ പറ്റിയവനായി ഞാൻ കാണുന്നില്ല. നീ ഉടനെ തക്കതായ കർമ്മം തനിക്കും, മാതുലന്മാർക്കും, പിതൃക്കൾക്കുംവേണ്ടി തേജോവിക്രമശക്തി യാൽ ചെയ്യേണ്ടിരിക്കുന്നു. അതിന്നുവേണ്ടിയാണല്ലോ മർത്ത്യ ന്മാർ മക്കളെ കൊതിക്കുന്നത്. ദുർഗ്ഗം കയറുകയില്ലേ? ഭവാൻ ബന്ധുക്കളെ ദുർഗ്ഗം കയറ്റുക. പിതാക്കൾ മക്കളെ സ്വാർത്ഥമായി ഇച്ഛിക്കുന്നുണ്ട് ഘടോൽക്കചാ. ആ പുത്രന്മാർ പരലോകങ്ങൾ കയറ്റിക്കൊള്ളും. മഹാത്മാവായ നിനക്കു നിസ്തുല്യവും ഘോര വുമായ ബലമുണ്ട്. പോരിൽ നിന്നോട് തുല്യനായി ഞാൻ മറ്റാ രേയും കാണുന്നില്ല. രാത്രിയിൽ കർണ്ണൻ ശരംവർഷിച്ചുട യ്ക്കുന്ന പാണ്ഡവന്മാർക്ക് അവർ കൗരവപ്പടയിൽ മുങ്ങുന്ന സമയത്ത് നീ അവർക്കു കരയായി ഭവിച്ചാലും! രാത്രിയിൽ രാക്ഷ സന്മാർ വീണ്ടും നിസ്സീമവിക്രമന്മാരായി ഭവിക്കുന്നു! ഏറ്റവും ശക്തന്മാരും, ദുർദ്ധർഷന്മാരും ശൂരന്മാരും, വിക്രാന്തയോധിക ളുമാണ് രാത്രിയിൽ രാക്ഷസന്മാർ. രാത്രികാലത്തു നീ മായ കൊണ്ടു വില്ലാളിവീരനായ കർണ്ണനെ കൊല്ലുക! ദ്രോണനെ ധൃഷ്ടദ്യുമ്നനും പാർത്ഥന്മാരുംകൂടി കൊന്നുകൊള്ളും.'

സഞ്ജയൻ പറഞ്ഞു: "കൃഷ്ണൻ ഇപ്രകാരം ഘടോൽക്ക ചനോടു പറഞ്ഞതിന്നുശേഷം നേരെ ധനഞ്ജയനും ഇപ്രകാരം പറഞ്ഞു:' എടോ ഘടോൽക്കചാ! ഭവാനും, ദീർഘബാഹുവായ സാത്യകിയും പാണ്ഡവനായ ഭീമസേനനും ഇങ്ങനെ മൂന്നുപേ രാണ് എനിക്ക് ഏറ്റവും സമ്മതന്മാർ, എല്ലാ സൈന്യത്തിലുംകൂടി നോക്കുമ്പോൾ! ഭവാൻ രാത്രിയിൽ കർണ്ണനുമായി ദ്വൈരഥ ത്തിന്നു പോവുക! മഹാരഥനായ സാത്യകി നിന്റെ പിൻഭാഗം കാത്തുകൊള്ളും. സാത്വതന്റെ സഹായത്തോടുകൂടി നീ പോയി ശൂരനായ കർണ്ണനെ കൊല്ലുക! ഇന്ദ്രന്റെ സഹായത്തോടുകൂടി സ്കന്ദൻ താരകനെ കൊന്നമാതിരി നീ പോയി കർണ്ണനെ കൊല്ലുക!"

ഘടോൽക്കചൻ പറഞ്ഞു: "കർണ്ണനെ കൊല്ലാൻ ഞാൻ മതി! ദ്രോണനെ കൊല്ലാനും ഞാൻ മതി! മറ്റു കൃതാസ്ത്രന്മാ രായ രാജാക്കന്മാരേയും കൊല്ലാൻ ഞാൻ മതി. ഇന്നു രാത്രി തന്നെ സൂതപുത്രന്ന് ഞാൻ ഒരു നല്ല യുദ്ധം കൊടുത്തേക്കാം. ഭൂമി നില്ക്കുന്ന കാലത്തോളം ജനങ്ങൾ പുകഴ്ത്തിപ്പറയുന്ന വിധം അത്രയ്ക്ക് നല്ല ഒരു യുദ്ധം ഞാൻ കൊടുത്തേക്കാം. ശൂര ന്മാരെ ഞാൻ വിടുകയില്ല. പേടിച്ചോടുന്നവരേയും ഞാൻ വിടി ല്ല. രക്ഷിക്കണേ എന്ന് പറഞ്ഞ് തൊഴുന്നവരെ ഞാൻ പിടിച്ചു കൊന്നുകളയും. ഇതൊക്കെയാണ് രാക്ഷസന്മാരുടെ ധർമ്മം. ഒറ്റ എണ്ണത്തിനേയും ഞാൻ വിടില്ല. സർവ്വത്തിനേയും കൊന്നൊടു ക്കും."

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞു മഹാബാഹുവും അതിനാശനനുമായ ഹൈഡിംബി നിന്റെ സൈന്യം നടുങ്ങുമാറ് കർണ്ണന്റെ നേർക്കു പാഞ്ഞുചെന്നു. ദീപ്തമുഖനും, ദീപ്തകേ ശനുമായ അവൻ കോപിച്ചടുത്ത സമയത്ത് ചിരിച്ചുകൊണ്ടു പുരുഷവ്യാഘ്രനായ കർണ്ണൻ അവന്റെ പോർവിളി സ്വീകരിച്ചു. പോർക്കളത്തിൽ പോരാട്ടം, ശക്രനും പ്രഹ്ലാദനും തമ്മിലെന്ന പോലെ, കർണ്ണനും രാക്ഷസനും തമ്മിൽ ഭയങ്കരമായി നടന്നു. അവർ പടനിലം കുലുങ്ങുമാറ് ഗർജ്ജിച്ചു.

**175. രാത്രിയുദ്ധം – ഘടോൽക്കചനും അലംബു ഷനും തമ്മിൽ പോരാട്ടം – അലംബുഷവധം** സഞ്ജ യൻ പറഞ്ഞു: "സൂതപുത്രനായ കർണ്ണന്റെ വധത്തിനായി തേരി ന്നുനേരെ മഹാഭുജനായ ഘടോല്ക്കചൻ പാഞ്ഞുചെല്ലുന്നതു കണ്ടപ്പോൾ നിന്റെ മകനായ സുയോധനൻ ദുശ്ശാസനനോടു പറഞ്ഞു:' കർണ്ണന്റെ വിക്രമം കണ്ടു പോരിൽ രാക്ഷസൻ അവന്റെ നേരെ പാഞ്ഞുചെല്ലുന്നു! ആ രഥിവീരനെ നിർത്തുക! വലിയ ഒരു സൈന്യത്തോടുകൂടി നീ അങ്ങോട്ടു ചെല്ലുക. രക്ഷ സ്സിനോടു മഹാബലനായ കർണ്ണൻ ഏല്ക്കുവാൻ പോകുന്ന ഇട ത്തേക്കു വേഗം ചെല്ലുക! നീ കർണ്ണനെ സൈന്യത്തോടുകൂടി പോരിൽ രക്ഷിക്കുക. പ്രമാദംകൊണ്ട് കർണ്ണനെ രാക്ഷസൻ മുടി ക്കുവാൻ ഇടയാകരുത്.' ഇതിന്നിടയിൽ ജടാസുരസുതനും ബലി യുമായ അലംബുഷൻ ദുര്യോധനന്റെ മുൻപിലെത്തി ഇപ്രകാരം പറഞ്ഞു: 'ഹേ സുയോധനാ! രണദുർമ്മദരായ നിന്റെ വൈരി വീരന്മാരെ കൂട്ടത്തോടെ ഭവാന്റെ ആജ്ഞപ്രകാരം ഞാൻ കൊല്ലുന്നതാണ്. മുമ്പ് എന്റെ അച്ഛനും ശക്തനുമായ ജഡാസു രനെ രാക്ഷസനാശകമായ കർമ്മംചെയ്തു പാർത്ഥന്മാർ വീഴ്ത്തി. അതിന്റെ പക ഞാൻ ശത്രുവിന്റെ ചോരകൊണ്ടു തർപ്പ ണംചെയ്തു വീട്ടും. ശത്രുമാംസം ഞാൻ എന്റെ പിതൃക്കൾക്കു ബലിയർപ്പിക്കും! രാജാവേ, ഭവാൻ എന്നെ കല്പിച്ചയച്ചാലും!' വീണ്ടും വീണ്ടും പ്രീതികാണിച്ചുകൊണ്ട് അവനോടു രാജാവു പറഞ്ഞു: 'ദ്രോണനോടും കർണ്ണനോടുംകൂടിയ ഞാൻ മതി ഇവിടെ ശത്രുക്കളെ ജയിക്കുവാൻ. നീ ഉടനെ ഘടോൽക്കചന്റെ നേരെ ചെല്ലുക. മർത്ത്യനിൽനിന്ന് ഉണ്ടായവനും ക്രൂരകർമ്മം ചെയ്യുന്നവനുമായ ആ രക്ഷസ്സാകുന്ന രാക്ഷസേന്ദ്രനെ, നിത്യവും പാർത്ഥന്മാർക്കു ഹിതംചെയ്യുന്നവനെ, ആന, കുതി ര, രഥം എന്നിവയെ തകർക്കുന്ന ദുഷ്ടനെ, പോരിൽ ആകാശ ത്തുകൂടി സഞ്ചരിക്കുന്നവനെ നീ കാലപുരിയിലേക്കയയ്ക്കുക.' എന്നു പറഞ്ഞതു കേട്ട അവൻ പോരിന്നുവിളിച്ച് ഘടോൽക്ക ചന്റെ നേരെ ചെന്നു. അവൻ ഭീമപുത്രന്റെനേരെ പലതരത്തി ലുള്ള ശരങ്ങൾ വർഷിച്ചു. അലംബുഷനേയും, കർണ്ണനേയും, വലിയ കുരുസൈന്യത്തേയും, ഹൈഡിംബനൊരുത്തൻ കാർമേ ഘപടലങ്ങളെ കൊടുങ്കാറ്റെന്നപോലെ തകർത്തു. മായാബല മുള്ളവനായ രക്ഷസ്സിനെ കണ്ട് അലംബുഷൻ പലതരത്തിലു ള്ള ശരങ്ങൾ വർഷിച്ചു. പലതരം ശരങ്ങൾകൊണ്ട് ഘടോൽക്ക ചനെ എയ്ത അലംബുഷൻ പാണ്ഡവപ്പടയെ അമ്പെയ്തു പായിച്ചു. അവൻ ആട്ടിയോടിക്കുന്ന പാണ്ഡവപ്പട അർദ്ധരാ ത്രിയിൽ കാറ്റേറ്റ മുകിൽപോലെ ചിതറി. ഘടോല്ക്കചന്റെ ശര മേറ്റ് അപ്രകാരംതന്നെ നിന്റെ സൈന്യവും അർദ്ധരാത്രിയിൽ പന്തം ദൂരെയെറിഞ്ഞ് ഓടിക്കളഞ്ഞു.

അലംബുഷൻ ചൊടിച്ച് പോരിൽ ഭീമപുത്രനെ നേത്ര ങ്ങളാൽ ആനയെ എന്നപോലെ ശരങ്ങളാൽ പ്രഹരിച്ചു. എള്ളിൻമണിപോലെ തേരും, ആയുധങ്ങളും, സൂതനേയും ഘടോല്ക്കചൻ തകർത്തു ചിന്നി ഭയങ്കരമായി ചിരിച്ചട്ടഹസി ച്ചു. പിന്നെ കർണ്ണനിലും കൗരവന്മാരിലും ശരം ചൊരിഞ്ഞു. പിന്നെ മേരുവിൽ മാരിയെന്നവണ്ണം അലംബുഷനിലും ശര വർഷം ചൊരിഞ്ഞു. ക്ഷോഭിച്ചുകൊണ്ട് രാക്ഷസൻ പീഡിപ്പി ക്കുന്ന ആ കൗരവപ്പട, ചതുരംഗസൈന്യം, പരസ്പരം മർദ്ദിച്ചു. കുതിരയും രഥവും, സൂതനും നഷ്ടപ്പെട്ട അലംബുഷൻ ഘടോ ല്ക്കചനെ യുദ്ധത്തിൽ കൈചുരുട്ടിയിടിച്ചു. ഇടി കൊണ്ടതോ ടുകൂടി ഘടോല്ക്കചൻ ഒന്നു കുലുങ്ങി. ഭൂകമ്പത്തിൽ വൃക്ഷ സമൂഹങ്ങളോടും, തൃണങ്ങളോടും, ലതകളോടും ചേർന്ന മല പോലെ ഒന്നു കുലുങ്ങി. പിന്നെ പരിഘംപോലുള്ളതും ശത്രു ഘാതിയുമായ ഭുജംകൊണ്ട്, ഭീമപുത്രൻ കോപിച്ച് ജടാസുരപു ത്രനെ അടിച്ചു. പിന്നെ ചുണച്ചുനില്ക്കുന്ന അവനെപ്പിടിച്ച് ഭീമ പുത്രൻ രണ്ടുകൈകൊണ്ടും പൊക്കി നിലത്തു കുത്തിയരച്ചു. ഉടനെ അവൻ ഘടോല്ക്കചനിൽ നിന്ന് ഉണർന്നു ചാടിപ്പിടഞ്ഞ് ക്ഷണത്തിൽ ഘടോല്ക്കചനോടേറ്റു. അപ്രകാരംതന്നെ അലം ബുഷൻ ഘടോല്ക്കചനേയും രണ്ടു കൈകൊണ്ടും പിടിച്ചു

പൊക്കി നിലത്തിട്ടരച്ചു. അങ്ങനെ പടുകൂറ്റന്മാരായ അവർതമ്മിൽ ഭയങ്കരമായ ഒരു പോരാട്ടം നടന്നു. തുമുലവും രോമഹർഷണവുമായി ആ പോരാട്ടം തുടർന്നു. അതിമാനികളായ അവർ മായകാട്ടി തമ്മിൽത്തമ്മിൽ മെച്ചപ്പെട്ടവിധം പൊരുതി. ഇന്ദ്രനും വൈരോചനനുംപോലെ വീര്യവാന്മാരായ അവർതമ്മിൽ പൊരുതി. മായകൊണ്ട് അവർ തീയും കടലുമായി വന്നു പൊരുതി. പക്ഷിരാജാവും ആയിരം തക്ഷകന്മാരുമായി അവർ പോരാടി. വലിയ കാറും കാറ്റുമായി പോരാടി. വജ്രവും മലയുമായി പോരാടി. ആനയും പുലിയുമായും പൊരുതി. രാഹുവും സൂര്യനുമായും പോരാടി. ഇപ്രകാരം ആയിരമായിരം മായകൾ കാട്ടി തമ്മിൽ കൊല്ലുവാൻ അവർ മുതിർന്നു. അങ്ങനെ അലംബുഷഘടോൽക്കചന്മാർ തമ്മിൽ ഏറ്റവും വിചിത്രമായി പോരാടി.

പരിഘം, പട്ടസം, പ്രാസം, ഗദ മുൽഗരം ഇങ്ങനെ പർവ്വതാഗ്രം, മുസലം എന്നിവ തമ്മിൽ പ്രയോഗിച്ചു. ആന, കുതിര, തേർ, കാലാൾ എന്നിവയെക്കൊണ്ടും ആ മായാകാരികളായ രാക്ഷസപുംഗവന്മാർ പോരാടി. പിന്നെ അലംബുഷവധത്തിന്നായി ഘടോൽക്കചൻ കുപിതനായി കുതിച്ചുചാടി പരുന്തുപോലെ ചെന്നുവീണു. ഉടനെ കൂറ്റനായ അലംബുഷനിശാടനെ എതിർത്തേല്ക്കുന്ന സമയത്തു പിടിച്ച്, ഘോടൽക്കചൻ വിഷ്ണു മയനെയെന്നവിധം വീഴ്ത്തി. പിന്നെ ഘടോൽക്കചൻ അത്ഭുതകരമായവിധത്തിൽ വാളെടുത്ത് ആ രൗദ്രാകൃതിയായ നിശാചരന്റെ മെയ്യിൽനിന്ന് ഉഗ്രവും വികൃതാകൃതിയുമായ മുഖം, ഉച്ചത്തിൽ അലറുന്ന സമയത്ത് പിടിച്ചറുത്തെടുത്തു. പിന്നെ ഉഗ്രപരാക്രമനായ ഘടോൽക്കചൻ മുടിക്കെട്ടിൽ പിടിച്ച് ചോരചാടുന്ന ആ ശിരസ്സുമായി ദുര്യോധനന്റെ രഥത്തിന്നു നേരെ പാഞ്ഞുചെന്നു. ഉൽക്കടമായി ചിരിച്ചുകൊണ്ട് മഹാബാഹുവായ അവൻ അടുത്തുചെന്ന് വികൃതാസ്യവും മുടിയുമുള്ള ആ തല ദുര്യോധനന്റെ രഥത്തിലേക്കെറിഞ്ഞ്, ഭൈരവമായ ശബ്ദത്തോടെ ഇടിവെട്ടുന്ന മേഘപടലംപോലെ അട്ടഹസിച്ച് ദുര്യോധനനോട് ഇപ്രകാരം പറഞ്ഞു: 'നീ വിക്രമിയാണെന്നു കരുതിയിരുന്ന നിന്റെ ഒരു ബന്ധുവിന്റെ കഥ ഞാൻ കഴിച്ചു. ഇനി കർണ്ണന്റെയും നിന്റെയും നിലയെന്തെന്നു ഞാൻ കാണിച്ചുതരാം. സ്വന്തം ധർമ്മാർത്ഥകാമങ്ങളെ മൂന്നിനേയും ആരാഗ്രഹിക്കുന്നുവോ അവൻ ഒരിക്കലും വെറും കൈയായി മഹാരാജാവിനേയും വിപ്രനേയും സ്ത്രീകളേയും കാണുവാൻ ചെല്ലരുത്. മനസ്സിലായോ, രാജാവേ! രാജാവായ ഭവാന് ഇതാ, തിരുമുമ്പിൽ ഒരു കാഴ്ച ഞാൻ വെച്ചിരിക്കുന്നു. ഞാൻ ഇനി കർണ്ണനെ കൊല്ലുന്നതുവരെ സന്തോഷത്തോടെ നില്ക്കട്ടെ!' എന്നു പറഞ്ഞ് കർണ്ണന്റെനേരെ പാഞ്ഞുചെന്നു. കർണ്ണന്റെ ശിരസ്സിൽ തീക്ഷ്ണമായ ശരജാലങ്ങൾ ചൊരിഞ്ഞു. പിന്നെ ഘോരരൂപവും ഭയങ്കരവുമായ പോരാട്ടം നടന്നു. ഘോരന്മാരായ രാക്ഷസന്മാർ തമ്മിൽ നടന്ന ആ പോരാട്ടം അത്യത്ഭുതംതന്നെയായിരുന്നു, മഹാരാജാവേ!"

**176. രാത്രിയുദ്ധം – കർണ്ണനും ഘടോൽക്കചനും തമ്മിൽ ഘോരമായ പോരാട്ടം –** ധൃതരാഷ്ട്രൻ പറഞ്ഞു: "കർണ്ണനും ഘടോൽക്കചനും തമ്മിൽ രാത്രിയിൽ ചെന്നെതിർത്ത യുദ്ധം ഏതുപ്രകാരം നടന്നു? ആ ഘോരനായ രാക്ഷസന്റെ രൂപം ഏതുവിധമാണ്? അവന്റെ തേരും കുതിരകളും ആയുധങ്ങളും എങ്ങനെയുള്ളതാണ്? അവന്റെ കുതിരകൾ എത്രത്തോളം വലിയതാണ്? തേരും കൊടിയും വില്ലും എങ്ങനെ? ചട്ട എങ്ങനെയുള്ളതാണ്? ശിരസ്ത്രാണം എങ്ങനെ? ഇവയെല്ലാം ഭവാൻ വിസ്തരിച്ചുപറഞ്ഞാലും. നീ സമർത്ഥനാണല്ലോ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "അവന്റെ രൂപം എങ്ങനെയിരിക്കുന്നുവെന്നു ഞാൻ പറയാം. തുടുത്ത കണ്ണുകളും, കൂറ്റൻ ശരീരവും, രക്തനിറത്തിലുള്ള മുഖവും, താഴ്ന്ന വയറും, മേല്പോട്ടു പൊങ്ങിനില്ക്കുന്ന തലമുടിയും, മഞ്ഞച്ച മീശയും, കൂർത്ത കാതും, വലിയ താടിയെല്ലുംകൂടിയവനാണ് ഘടോൽക്കചൻ. കാതോളം വായ് പിളർന്നവനും, കൂർത്തുമൂർത്ത ദംഷ്ട്രകളുള്ളവനും, ഭയങ്കരനും, ചെമ്പിച്ചുനീണ്ട ചുണ്ടുള്ളവനും, പുരികം താഴ്ന്നവനും, തടിച്ച മൂക്കുള്ളവനും, നീലിച്ച ദേഹമുള്ളവനും, രക്തകണ്ഠനും, മലപോലെ കൂറ്റനും, ഭയങ്കരനുമായ വലിയ ശരീരമുള്ളവനും, മഹാബാഹുവും, വലിയ തലയുള്ളവനും, മഹാബലവാനും, വികൃതനും, പരുപരുത്ത ദേഹമുള്ളവനും, പിണ്ടിപോലെ വലിയ കാലുള്ളവനും, പെരുംചന്തിയുള്ളവനും, ഇടുങ്ങിയ നാഭിയുള്ളവനും, ശിഥിലോപചയനും, മഹാനുമാണ്. മഹാകായനായ അവൻ തോൾവളയും, ഹസ്തഭൂഷണങ്ങളും അണിഞ്ഞിരിക്കുന്നു. തീചുഴുന്ന മലപോലെ മാറിൽ പതക്കമണിഞ്ഞിരിക്കുന്നു. പൊന്മയവും, ചിത്രവും, നാനാരൂപമുള്ളതുമായ കിരീടം അവന്റെ തലയിൽ ശുഭ്രമായ കമാനംപോലെ ശോഭിച്ചു. ബാലാർക്കനെപ്പോലെ ശോഭിക്കുന്ന കുണ്ഡലങ്ങളും, നല്ല പൊന്മണിമാലകളും, വലിയ കാംസ്യാഭരണവും ചട്ടയും ധരിച്ച് കിങ്ങിണീഘോഷമുള്ള രക്തധ്വജപതാകയോടുകൂടെ കരടിത്തോലുകൊണ്ടുമൂടിയ നാല്പതു മുഴമുള്ളതാണ് അവന്റെ മഹാരഥം. സർവ്വ ആയുധങ്ങളും അതിലുണ്ട്. അതിൽ കെട്ടിയ കുതിരകൾ എങ്ങനെയെന്നു പറയാം: മേഘംപോലെ ഗംഭീരമായി ഗർജ്ജിക്കുന്നതും, മത്തഹസ്തികളെപ്പോലെ ഭയങ്കരാകാരമുളളതും, കണ്ണു ചുവന്നതും, ഉഗ്രശരീരങ്ങളും, ശക്തിയേറിയവയും, തളരാത്തവയും, നെടുംസടയുള്ളതും, വീണ്ടും വീണ്ടും ഹ്രേഷിക്കുന്നതും, വിരൂപാക്ഷരാക്ഷസപുത്രൻ കടിഞ്ഞാണു പിടിച്ചവയുമാണ് കുതിരകൾ. ആ രഥത്തിൽ കയറി തന്റെ പുത്രനോടുകൂടി അർക്കൻ അരുണനോടുകൂടിയവിധം, പെരുംകാറോടു ചേർന്ന മഹാമലപോലെ പോർക്കളത്തിൽ അവൻ ശോഭിച്ചു. അവന്റെ തേരിൽ ആകാശത്ത് മുട്ടുന്ന കൊടിയും ശോഭിച്ചു. രക്തശീർഷനും, മാംസഭുക്കുമായ കഴുകൻ കൊടിയിൽ ഭയങ്കരമായി ശോഭിച്ചു. ദൃഢമായ ഞാണോടുകൂടിയതും, ഇടിപോലെ ശബ്ദമുണ്ടാക്കുന്നതുമായ വലിയ വില്ല്, നിഷ്കപ്രായമായി, പന്ത്രണ്ടു മുഴമുള്ള വില്ലുലച്ച്, രഥത്തിന്റെ അച്ചുതണ്ടുപോലെയുള്ള പ്രാസങ്ങളും, ബാണങ്ങളും വർഷിച്ച് ദിക്കുമുഴുവൻ മൂടുന്നവനും, വീരനുമായ ഘടോൽക്കചൻ ആ രാത്രി അവസാനിക്കുവാൻപോകുന്ന സമയത്ത് കർണ്ണനുമായി പാഞ്ഞേറ്റു.

അവർ തേർത്തട്ടിലൂന്നി വില്ലുലച്ചുനില്ക്കുന്ന സമയത്ത് ഇടിവെട്ടുന്നമാതിരി ചെറുഞാണൊലി കേൾക്കുമാറായി. ആ ശബ്ദം കേട്ട് നിന്റെ സൈന്യങ്ങൾ ഭയപ്പെട്ടു വിറച്ചുപോയി. കടലിൽ തിരമാലകളെന്നപോലെ സൈന്യം ഇളകിപ്പോയി.

വിരൂപാക്ഷനും ഭീഷണനുമായ അവൻ എത്തുന്നതു കണ്ട് രാധേയൻ ചിരിച്ച് ത്വരയോടെ തടുത്തു. എയ്തേല്ക്കുന്ന അവനോട് എയ്തും കൊണ്ടെതിർത്ത് കർണ്ണനുമേറ്റു. ആനയോട് ആനയെന്നപോലെയും, കാളയോട് കാളയെന്നപോലെയും, അവനോട് കർണ്ണനേറ്റു. അവർ തമ്മിലുള്ള സംഘട്ടനം ഭയങ്കരംതന്നെ! കർണ്ണനും രാക്ഷസനും തമ്മിൽ, ശക്രനും ശംബരനും തമ്മിലെന്നപോലെ പോരാടി. ഭീമമായ ശബ്ദത്തോടെ, ഭീമമായ കാർമ്മുകങ്ങളെടുത്ത് അവർ വലിയ ശരങ്ങൾകൊണ്ട് പരസ്പരം മുറിവേല്പിച്ചു മൂടി. ചെവിയോളം വലിച്ചെയ്ത മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ട്, ഓടുകൊണ്ടുണ്ടാക്കിയ ചട്ടപൊട്ടിച്ച് അവർ പരസ്പരം കീറി. നഖങ്ങൾകൊണ്ട് പുലികൾപോലെ, കൊമ്പുകൊണ്ട് കൊമ്പന്മാർപോലെ, രഥശക്തികൊണ്ടും ശരങ്ങൾകൊണ്ടും അവർ പരസ്പരം മുറിവേല്പിച്ചു. ദേഹം മുറിപ്പെടുത്തിയും, തമ്മിൽ സായകങ്ങൾ തൊടുത്തും, ശരജാലംകൊണ്ടെരിച്ചും, അവർ ദുഷ്പ്രേക്ഷ്യരായി അമ്പേറ്റ് ദേഹത്തിലൊക്കെ മുറിഞ്ഞ് ചോരയിൽക്കുളിച്ച് ചെഞ്ചാല്യച്ചോലയൊഴുകുന്ന മലപോലെ അവർ വിളങ്ങി. അമ്പേറ്റു മുറിഞ്ഞ് അംഗം പിളർന്ന ആ മഹാരഥന്മാർ കിണഞ്ഞിട്ടും അവർ കുലുങ്ങിയില്ല. ആ രാത്രിയുദ്ധം ശരിക്ക് കുറേനേരം നിന്നു. കർണ്ണനും രാക്ഷസനുംതമ്മിൽ പ്രാണനെ പണയംവെച്ച് പോരാടി. കൂരമ്പുകൾ തൊടുത്ത് തടവുകൂടാതെ അവർ എയ്യുവാൻ തുടങ്ങിയപ്പോൾ ഘടോൽക്കചനേക്കാൾ കർണ്ണൻ മെച്ചംനേടിയില്ല. ഉടനെ ശസ്ത്രജ്ഞോത്തമനായ കർണ്ണൻ ദിവ്യാസ്ത്രം പ്രയോഗിച്ചു. കർണ്ണൻ തൊടുത്തതു കണ്ട് ഘടോൽക്കചൻ രാക്ഷസീയമായ മായയെ പ്രയോഗിച്ചു.

ശൂലശൈലങ്ങൾ, ഗിരിമുൽഗരങ്ങൾ എന്നിവയെന്തി വളരെയധികം രാക്ഷസസേനകളോടുകൂടി അവൻ എത്തി. മഹാസ്ത്രങ്ങളോടുകൂടിയ അവനെ കണ്ട് രാജാക്കന്മാർ ഉഴന്നു. കാലദണ്ഡുമായെത്തുന്ന ഭൂതാന്തകനെപ്പോലെ, സിംഹനാദ ത്തോടെയെത്തുന്ന ഘടോൽക്കചനെ കണ്ട് ഭയത്തോടെ ആന കൾ മൂത്രംവീഴ്ത്തുകയും, മർത്ത്യർ നടുങ്ങുകയുംചെയ്തു. അപ്പോഴേക്കും പാറമഴ ഉഗ്രമായി വർഷിച്ചു. അർദ്ധരാത്രിയിൽ ഊക്കുകൂടിയ രാക്ഷസന്മാർ ശിലാവർഷം തുടർന്നു. ഇരുമ്പുച ക്രങ്ങൾ, ശക്തി, തോമരങ്ങൾ, മുസ്യണ്ഠികൾ, പട്ടസം, ശൂലം, ശതഘ്നികൾ എന്നിവ വീണുകൊണ്ടിരുന്നു. അത്യുഗ്രരൗദ്രമായ ആ യുദ്ധം കണ്ട് രാജാക്കന്മാരും, നിന്റെ മക്കളും, ഭടന്മാരും വല്ലാതെ നടുങ്ങിപ്പോയി. അതിൽ അസ്ത്രബലവാനായ കർണ്ണൻ മാത്രം നടുങ്ങിയില്ല. ഘടോൽക്കചൻ പ്രയോഗിക്കുന്ന മായ അവൻ ശരങ്ങൾകൊണ്ട് ഉടച്ചുവിട്ടു. കർണ്ണനെ കൊല്ലു വാനായി രാക്ഷസൻ ഘോരമായ ശരങ്ങൾ വർഷിച്ചു. അവ കർണ്ണന്റെ ദേഹം പിളർന്ന് രക്തത്തിലാറാടി.

കൈവേഗമുള്ളവനും, പ്രതാപവാനുമായ സൂര്യപുത്രൻ ചൊടിച്ചു. ഘടോൽക്കചനെ നേരെ ഏറ്റ് പത്തു ശരങ്ങൾ എയ്തു പിളർന്നു. മർമ്മംതോറും സൂതപുത്രൻ എയ്ത ശരങ്ങളേറ്റ് ഘടോ ല്ക്കചൻ വ്യഥയോടെ ആയിരം ധാരയുള്ള ദിവ്യചക്രമെടുത്തു. ബാലസൂര്യകാന്തി ചിന്നുന്ന രത്നമണിഞ്ഞ ആ ക്ഷുരാന്തം കർണ്ണനെ കൊലപ്പെടുത്തുവാനായി ഭീമപുത്രൻ വിട്ടു. കർണ്ണന്റെ ശരങ്ങൾ തറച്ച് അതു തെറ്റിത്തെറിച്ച് ഭാഗ്യഹീനന്റെ സങ്കല്പം എന്നപോലെ ഭൂമിയിൽ വീണു. ചക്രം വീഴ്ത്തിയതാ യിക്കണ്ട് ഘടോല്ക്കചൻ ചൊടിച്ച് രാഹു ഭാസ്കരനെ എന്ന പോലെ ശരംകൊണ്ടു മറച്ചു. കൂസൽകൂടാതെ സൂതപുത്രൻ, രുദ്രോപേന്ദ്രവിക്രമനായ കർണ്ണൻ, ഘടോല്ക്കചന്റെ രഥം സായ കങ്ങൾകൊണ്ടു മൂടി. പൊന്നുകൊണ്ടു കെട്ടിച്ച ഗദയെടുത്ത് ഘടോല്ക്കചൻ ചുറ്റിച്ചുവിട്ടു. അതും കർണ്ണൻ അമ്പെയ്തുവീ ഴ്ത്തി. കാളമേഘം പോലെ അലറി ആകാശത്തേക്ക് ഉയർന്ന് മഹാകായനായ അവൻ ഒരു വൃക്ഷമഴ ആകാശത്തുനിന്നു വർഷി ച്ചു. കർണ്ണൻ ഉടനെ, ആകാശത്തു നില്ക്കുന്ന മായാവിയായ ഭീമപുത്രനെ മേഘത്തെ സൂര്യൻ അംശുക്കൾ എന്നപോലെ ശര ങ്ങളേല്പിച്ചു. അശ്വങ്ങളെ കൊന്നു. അവന്റെ തേരും നൂറു കഷ ണമാക്കിത്തകർത്തു. മഴപെയ്യുന്ന കാർമേഘംപോലെ കർണ്ണൻ ശരങ്ങൾ തൂകി. അവന് രണ്ടു വിരൽപ്പാടുപോലും ദേഹം പിള രാത്തതായി ഒരിടവും കണ്ടില്ല. മുഹൂർത്തംകൊണ്ട് അവൻ മുള്ളൻപന്നിപോലെ കാണപ്പെട്ടു. കുതിര, തേർ, കൊടി എന്നി വയേയും ഘടോല്ക്കചനേയും കർണ്ണൻ ശരങ്ങൾകൊണ്ടു മൂടി. യാതൊന്നും കാണാത്തമട്ടായി. ആ കർണ്ണന്റെ ദിവ്യാസ്ത്രം അസ്ത്രംകൊണ്ടു മുടിച്ച് മായാവിയായ ഘടോൽക്കചൻ മായാ യുദ്ധത്താൽ സൂതപുത്രനുമായി പോരാടി. മേഘവംകാട്ടിയും മായകാട്ടിയും അവൻ കർണ്ണനുമായി പോരാടി. അലക്ഷ്യമായ ബാണജാലങ്ങൾ ആകാശത്തുനിന്നെയ്തു. മഹാമായനായ ഭീമ പുത്രൻ മായകൊണ്ട് കർണ്ണനെ മയക്കുമാറു വികൃതാകൃതികാ ട്ടി. വികൃതവും അശുഭവുമായ അനവധി മുഖങ്ങൾ ഉണ്ടാക്കി കർണ്ണൻ വിടുന്ന ദിവ്യാസ്ത്രങ്ങളൊക്കെ അവൻ വിഴുങ്ങിനിന്നു. പെരും കൂറ്റനും ശരങ്ങളേറ്റു മുറിപ്പെട്ടവനും സത്വംപോയി ഉത്സാഹം കെട്ടവനുമായി അവൻ വീണമട്ടിൽ കാണപ്പെട്ടു. ഇതു കണ്ട് അവൻ ചത്തുപോയെന്നു വിചാരിച്ച് കൗരവപുംഗവന്മാർ ആർത്തുതിമർത്തു. ഉടനെതന്നെ അവനെ ദിക്കിലൊക്കെ വേറെ യൊരു പുതിയ ശരീരമെടുത്തവനായി കാണപ്പെട്ടു. പിന്നേയും ആ പെരുംകൂറ്റൻ നൂറു തലയും, നൂറു വയറും ഉള്ളവനായി മൈനാകമലപോലെ വലുതായി കാണപ്പെട്ടു.

പിന്നെ പെരുവിരലുപോലെ ഏറ്റവും ചെറിയ ശരീരമെടു ത്തവനായി ഉടനെതന്നെ കടൽത്തിരപോലെ വലുതായി ഏന്തി ക്കുതിച്ച് മേലും വിലങ്ങനേയും കാണപ്പെട്ടു. പാർത്തടം പിളർന്ന് അവൻ വീണ്ടും വാരിയിൽ മുങ്ങി. അപ്പോഴേക്കും വേറെ ഒരിടത്ത് പൊങ്ങുന്നതായിക്കണ്ടു. ഇറങ്ങി വീണ്ടും പൊന്നണിഞ്ഞ തേരിൽക്കയറി നിന്നു. മായകൊണ്ട് അവൻ ഭൂമിയും ആകാശവും ദിക്കുകളും വിദിക്കുകളും ചുഴന്നു കാണപ്പെട്ടു. പിന്നെ അവൻ കുണ്ഡലം കുണുക്കിക്കൊണ്ട് കർണ്ണന്റെ തേരിന്നുനേരെ പാഞ്ഞുചെന്ന് കൂസൽകൂടാതെ സൂതപുത്രനോടു പറഞ്ഞു: 'എടോ സൂതപുത്രാ! നില്ക്കൂ! നീ എങ്ങോട്ട് ജീവനുംകൊണ്ട് ഓടുന്നു? പോർക്കളത്തിൽ നിന്റെ യുദ്ധശ്രദ്ധ ഞാൻ ഇപ്പോൾ അവസാനിപ്പിച്ചുതരാം, എന്നു പറഞ്ഞ് ക്രോധരക്താക്ഷനും, ക്രൂരവിക്രമനുമായ ആ രാക്ഷസൻ ആകാശത്തേക്കുയർന്ന് പത റുന്നവിധം ചിരിച്ചു. സിംഹം ഗജേന്ദ്രനെയെന്നപോലെ കർണ്ണനെ പ്രഹരിച്ചു. രഥത്തിന്റെ അച്ചുതണ്ടുപോലെയുള്ള ബാണങ്ങൾ ഘടോൽക്കചൻ വർഷിച്ചു. രഥീന്ദ്രനായ കർണ്ണനെ മഴപെയ്യുന്ന കാറുപോലെ എയ്യുന്ന ശരവർഷം എത്തുന്നതിന്നു മുമ്പെതന്നെ കർണ്ണൻ ശമിപ്പിച്ചു.

കർണ്ണൻ മായ നശിപ്പിക്കുന്നതു കണ്ട് ഘടോൽക്കചൻ മറ ഞ്ഞിട്ട് വീണ്ടും മായയെ സൃഷ്ടിച്ചു. മരങ്ങൾ തിങ്ങുന്ന മുടിക ളുള്ള വലിയ മലയായി നിന്നു. ശൂലം, പ്രാസം, മുസലം എന്നിവയോടുകൂടി മലയിൽനിന്ന് ചോല ചാടി. അഞ്ജനക്കൂ ട്ടംപോലെയുള്ള മലയെ കണ്ട് കർണ്ണൻ ഉഗ്രായുധങ്ങൾ ചാട്ടി. എന്നിട്ടും അവൻ ഇളകിയില്ല. ഉടനെ കർണ്ണൻ ചിരിച്ചുകൊണ്ട് ദിവ്യാസ്ത്രമയച്ചു. ആ ദിവ്യാസ്ത്രം ചെന്നുവീണ് ആ പർവ്വതേ ന്ദ്രൻ അകന്നുപോയി. പിന്നെ അവൻ ആകാശത്ത് മഴവില്ലു ശോഭിക്കുന്ന കാർമേഘമായി നിന്നു. സൂതപുത്രനിൽ അത്യു ഗ്രമായ ശരവർഷം ചൊരിഞ്ഞു. അസ്ത്രജ്ഞനായ വൃഷൻ വായവ്യാസ്ത്രം ചൊരിഞ്ഞ് കാർമേഘത്തെ നശിപ്പിച്ചു. കർണ്ണൻ ശരജാലംകൊണ്ട് ദിക്കുമുഴുവൻ അടച്ച് ഘടോൽക്ക ചൻ ചൊരിയുന്ന അസ്ത്രം പൊക്കിവിട്ടു. പിന്നെ മഹാബലനായ ഭീമപുത്രൻ ചിരിച്ച് രഥിയായ കർണ്ണന്റെ നേരെ വലുതായ മായ കാണിച്ചു.

ഘടോൽക്കചൻ പെരുംതേരിൽക്കയറി രാക്ഷസന്മാരോടു കൂടി വരുന്നതായി കർണ്ണൻ കണ്ടു. സിംഹശാർദ്ദൂലതുല്യന്മാരും മത്തഗജവിക്രമന്മാരും, ആനമേലും തേരിലും കുതിരപ്പുറത്തും ഇരിക്കുന്നവരും, നാനാശസ്ത്രങ്ങൾ കൈയിലെടുത്തവരും, ഘോരരൂപികളും, നാനാകവചഭൂഷണന്മാരും ഭീമപുത്രന്റെ ചുറ്റു മായി വരുന്നത് കർണ്ണൻ കണ്ടു. വില്ലാളിയായ കർണ്ണൻ രാക്ഷ സനെക്കണ്ട് പൊരുതി. കർണ്ണനെ ശക്തിയേറിയ അഞ്ചു ശര ങ്ങൾ ഘടോല്ക്കചൻ എയ്തു. രാജാക്കന്മാരൊക്കെ ഭയപ്പെടു മാറ് ഉച്ചത്തിൽ അലറി. വീണ്ടും ശരവർഷം തുടർന്നു. കർണ്ണന്റെ കൈയിലിരിക്കുന്ന വില്ല് ഘടോൽക്കചൻ അറുത്തു. ഉടനെ കർണ്ണൻ ഭാരമേറിയ മറ്റൊരു വില്ലെടുത്തു. ഇന്ദ്രായുധംപോലെ യുള്ള അതു ശക്തിയായി വലിച്ച് പൊൻകടക്കെട്ടുള്ള ശരങ്ങളെ രാക്ഷസരിൽ വിട്ടു. മാർവിരിഞ്ഞ രാക്ഷസന്മാരുടെ കൂട്ടം അമ്പേറ്റു വീഴുകയാൽ സിംഹം മർദ്ദിച്ച കാട്ടാനക്കൂട്ടംപോലെ അവർ ഉഴന്നുപോയി. കർണ്ണൻ അമ്പെയ്തു കുതിര, ആന, സൂത ന്മാർ എന്നിവയോടുകൂടിയ രാക്ഷസന്മാരെ ഭൂതജാലത്തെ പ്രള യാഗ്നിയെന്നവിധം ചുട്ടെരിച്ചു. രാക്ഷസപ്പടയെക്കൊന്ന് സൂത പുത്രൻ ശോഭിച്ചു.

പാണ്ഡവസൈന്യത്തിലുള്ള പല മന്നവന്മാർക്കും അവനെ നോക്കുവാൻപോലും സാദ്ധ്യമായില്ല. മഹാശക്തനായ ഘടോല്ക്കചനിശാചരേശ്വരൻ ക്രുദ്ധനായ അന്തകനെപ്പോലെ, അത്യുഗ്രനും ബലവീര്യനുമായ ഘടോല്ക്കചനൊഴികെ മറ്റാരും കർണ്ണന്റെ നേരെ നോക്കുവാൻപോലും ശക്തരായില്ല. ക്രുദ്ധ നായ രാക്ഷസന്റെ കണ്ണിൽനിന്ന് അഗ്നി പുറപ്പെട്ടു. പന്ത ത്തിൽനിന്ന് തൈലവിന്ദുവിൽ അഗ്നി ജ്വലിക്കുന്നതുപോലെ കർണ്ണനിൽനിന്ന് അഗ്നി ചിതറി. കൈകൊണ്ട് കൈകൊട്ടി, പല്ലുകൊണ്ട് ചുണ്ടുകടിച്ച്, മായകൊണ്ടു ചമച്ച തേരിൽ വീണ്ടും രാക്ഷസൻ കയറി. പിശാചമുഖമുള്ളതും ആനപോലെ കൂറ്റൻക ഴുതകൾ വഹിക്കുന്നതുമായ തേരിൽ അവൻ കയറി ചൊടിച്ച് സൂതനോടു പറഞ്ഞു: 'സൂതാ! കർണ്ണന്റെ അടുത്തേക്ക് എന്നെ കൊണ്ടുപോവുക!' തേരാളിവീരനായ രാക്ഷസൻ ഘോരമായ തേരിൽക്കയറി സൂതപുത്രനുമായി ദ്വൈരഥത്തിന്നെത്തി.

പിന്നെ കർണ്ണന്റെ നേരെ എട്ടു ചക്രമുള്ളതും, രുദ്രസൃഷ്ട വുമായ അശനിശക്തിയെ രാക്ഷസൻ ചാട്ടി. ഉടനെ കർണ്ണൻ തേരിൽ വില്ലുവെച്ചു പെട്ടെന്ന് ആ ശക്തിയെ ചാടിപ്പിടിച്ചു. അതു ഘടോൽക്കചന്റെ നേരേയും ചാട്ടി. ഉടനെ ഘടോൽക്കചൻ തേരിൽനിന്നു ചാടി. സൂതൻ, കുതിര, ധ്വജം എന്നിവയോടുകൂടിയ തേരിനെ അതു ചുട്ടുകളഞ്ഞു. എന്നുതന്നെയല്ല, അതു നിലംപിളർന്നു കയറുകയുംചെയ്തു. ഇതുകണ്ട് ദേവകൾ ആശ്ചര്യപ്പെട്ടു. ദേവനിർമ്മിതമായ അശനി ചാടിപ്പിടിച്ചതിൽ എല്ലാ ജീവജാലങ്ങളും കർണ്ണനെ പൂജിച്ചു. പിന്നെ കർണ്ണൻ വീണ്ടും തേരിൽക്കയറി വളരെ ശരങ്ങൾ ആഞ്ഞു പ്രയോഗിച്ചു ജീവികളിൽ മറ്റാർക്കും ചെയ്യുവാൻ കഴിയാത്ത മഹത്തായ കർമ്മം ചെയ്തതിന്നുശേഷം ഘടോൽക്കചൻ അത്യുഗ്രമായ പോരിൽ ഗന്ധർവ്വനഗരപ്രായനായ രാക്ഷസൻ നാരാചവർഷം, ജലവർഷം, പർവ്വതമെന്നപോലെ ഏറ്റ്, പോയ്മറഞ്ഞു. ഇപ്രകാരം മഹാകായനായ അവൻ മായാലാഘവശക്തികൊണ്ട് ദിവ്യാസ്ത്രങ്ങളൊക്കെ ഹനിച്ചു. ആ രാക്ഷസൻ മായകൊണ്ട് അസ്ത്രജാലത്തെ മുടിച്ചപ്പോൾ കർണ്ണൻ വീണ്ടും രാക്ഷസനുമായി പോരാടി. പിന്നെ മഹാബലനായ ഭീമപുത്രൻ ക്രോധിച്ച് രഥീന്ദ്രന്മാർക്കു ഭയമുണ്ടാക്കുന്ന വിധം പല രൂപവും എടുത്തു. സിംഹവ്യാഘ്രതരക്ഷുക്കളും, ഇരുമ്പുമുഖമായ പക്ഷികളും കർണ്ണൻ വർഷിക്കുന്ന ബാണജാലങ്ങൾ ഏറ്റ് ചിന്നുമ്പോൾ ആ രാക്ഷസൻ അവിടെത്തന്നെ മറഞ്ഞുപോയി. രാക്ഷസന്മാരും, പിശാചുക്കളും, യാതുധാനന്മാരും, വികൃതമുഖങ്ങളായ വളരെ ചെന്നായ്ക്കളും കർണ്ണനെ തിന്നുവാനായി പാഞ്ഞുചെന്നു. ഉടനെ ഉഗ്രമായ വാക്കുകൾകൊണ്ടു ഭയപ്പെടുത്തുകയും, ചോരയൊഴുകുന്ന പലവിധം ചോരായുധങ്ങൾ എടുക്കുകയും ചെയ്തു. അവയിൽ ഓരോന്നിനേയും ധാരാളം ശരങ്ങൾ കർണ്ണൻ എയ്തു. ആ രാക്ഷസമായയെ ദിവ്യാസ്ത്രങ്ങൾ വിട്ട് എതിർത്തു മുടിച്ചു. ഘോരരൂപമായ കുതിരകളെ നിശിതശരങ്ങൾകൊണ്ടു കൊല്ലുകയുംചെയ്തു.

വികൃതാസ്യങ്ങളായ ആ ദുഷ്ടജന്തുക്കൾ അമ്പേറ്റു ചത്ത്, ആ രാക്ഷസൻ കണ്ടുനില്ക്കെത്തന്നെ, ഭൂമിയിൽ വീണുപോയി. മായ നഷ്ടപ്പെട്ടവനായ ഹൈഡിംബൻ പിന്നേയും കർണ്ണനോട് 'ഇതാ ഞാൻ നിന്നെ ഇപ്പോൾ കൊല്ലും!' എന്നലറി അവിടെ മറഞ്ഞു.

**177. രാത്രിയുദ്ധം – അലായുധയുദ്ധം –** സഞ്ജയൻ പറഞ്ഞു: "കർണ്ണനും ഘടോൽക്കചനും തമ്മിൽ ഇപ്രകാരം പൊരുതുന്ന സമയത്ത് രാക്ഷസേന്ദ്രനായ അലായുധൻ വന്നെത്തി. ദുര്യോധനന്റെ സമീപത്തിൽ അവൻ വലിയ പടയോടുകൂടി വന്നെത്തി. വിരൂപരായ പലതരം വീരന്മാരായ അസംഖ്യം രാക്ഷസന്മാരോടുകൂടി പണ്ടത്തെ പകയോർത്ത് അവൻ പാഞ്ഞുചെന്നു.

പണ്ട് അവന്റെ ജ്ഞാതിയും, വിപ്രഭോജിയുമായ ബകൻ ഹതനായിട്ടുണ്ട്. തേജസ്വിയായ കിർമ്മീരനും, തോഴനായ ഹിഡിംബനും ഹതരായിട്ടുണ്ട്. വളരെക്കാലമായി ഉള്ളിൽ വർദ്ധിച്ചുവന്ന പണ്ടത്തെ പക ചിന്തിച്ച് രാത്രിയുദ്ധത്തെ അറിഞ്ഞ് ഭീമനെ കൊല്ലുവാനായി അവൻ എത്തി. മദിച്ച ആനപോലെയും ക്രോധിച്ച പാമ്പു പോലെയും പൊരുതുവാൻ വിചാരിച്ചു ചെന്ന അവൻ ദുര്യോധനനോടു പറഞ്ഞു: രാജാവേ, ഭീമസേനൻ എന്റെ ബന്ധുജനങ്ങളായ ഹിഡിംബൻ, ബകൻ, കിർമ്മീരൻ എന്നീ നിശാചരന്മാരെ വധിച്ചത് നീ അറിയുന്നുണ്ടല്ലോ. മുമ്പെ ഹിഡിംബിപ്പെൺകിടാവിനെ പിഴപ്പിച്ചതും, മറ്റു രാക്ഷസന്മാരായ ഞങ്ങളെ ധിക്കരിച്ചതുമൊക്കെ അങ്ങയ്ക്ക് അറിവുണ്ടല്ലോ. ആന, കുതിര, തേർക്കൂട്ടം എന്നിവയോടുകൂടി അവനെ കൂട്ടത്തോടെ, അമാത്യന്മാരേയും, ഘടോൽക്കചനേയും കൊല്ലുവാനായി ഞാൻ വന്നതാണ്. ഇപ്പോൾ കൃഷ്ണനൻ തുടങ്ങിയ പാണ്ഡവന്മാരെയൊക്കെ സഹായികളോടുകൂടി കൊന്ന് ഞാൻ തിന്നുകളയാം. നീ സൈന്യങ്ങളെയെല്ലാം തടുത്തുനിർത്തുക.

പാണ്ഡുപുത്രന്മാരുമായി ഞാൻ പൊരുതാം.' അവൻ പറഞ്ഞതു കേട്ട് സുയോധനൻ ചിരിച്ചു. ഹർഷത്തോടെ അവന്റെ അപേക്ഷസ്വീകരിച്ച് സഹോദരന്മാരോടുകൂടി ദുര്യോധനൻ പറഞ്ഞു: 'കൂട്ടുകാരോടുകൂടിയ നിന്നെ മുന്നിൽനിർത്തി ഞങ്ങൾ എല്ലാവരും ശത്രുക്കളുമായി പൊരുതാം. അടങ്ങിനില്ക്കുകയില്ല എന്റെ പടയാളികൾ. വൈരം അവർ അവസാനിപ്പിക്കുകതന്നെ ചെയ്യും.' 'അപ്രകാരം തന്നെ' എന്നു സമ്മതിച്ച് അവൻ രാക്ഷസന്മാരോടുകൂടി ഭീമന്റെ നേരെ പാഞ്ഞുചെന്നു. ജ്വലിക്കുന്ന ശരീരത്തോടും സൂര്യന്റെ മാതിരിയുളള തേജസ്സോടുംകൂടി ഘടോൽക്കചന്നുളളതുപോലുളള വലിയ തേരിൽക്കയറി പാഞ്ഞുചെന്ന് എതിർത്തു. അവന്റെ തേര് ഘോരമായ തോരണങ്ങൾ അണിഞ്ഞതും, കരടിത്തോൽകൊണ്ടു പൊതിഞ്ഞതും, നാല്പതുമുഴം നീളമുള്ളതുമാണ്. അവന്റെ കുതിരകൾ ഘനസ്വനമുളളവയും, ആനപോലെ ഗംഭീരാകാരങ്ങളുമാണ്. നൂറു തേരുകളിൽ രക്തമാംസങ്ങൾ ഭക്ഷിക്കുന്ന രാക്ഷസന്മാരും കൂടെയുണ്ട്. അവന്റെ തേരൊലിയും ഇടിവെട്ടുന്നതുപോലെതന്നെയാണ്. അവന്നും വലിയ വില്ലുണ്ട്. ബലമുള്ളതും ഞാൺ ഉറച്ചതുമാണത്. അക്ഷപ്രായങ്ങളായ അവന്റെ അമ്പുകൾ പൊന്നുകൊണ്ടു കെട്ടിച്ചതും തേച്ച് മൂർച്ചകൂട്ടിയതും, അച്ചുതണ്ടുപോലെ കനത്തതുമാണ്. ഘടോൽക്കചനെപ്പോലെ അവനും മഹാഭുജനും വീരനുമാണ്. അവന്നും അർക്കനെപ്പോലെയും അഗ്നിപോലെയും ജ്വലിക്കുന്നതും, വളം, കുറുക്കൻ എന്നിവയുടെ ചിഹ്നത്തോടുകൂടിയതുമായ കൊടിയുണ്ട്. ഘടോൽക്കചനെപ്പോലെത്തന്നെയാണ് അവന്റെ രൂപവും. ശ്രീമാനായ അവൻ വ്യാകുലവും ദീപ്തവുമായ വക്ത്രത്തോടു കൂടിയവനുമാണ്. ദീപ്തമായ അംഗദത്തോടും, ദീപ്തമായ കിരീടത്തോടും, തലപ്പാവ്, മാല എന്നിവ ധരിച്ചു ഖഡ്ഗം കൈയിലെടുത്തവനുമാണ് ആ രാക്ഷസൻ. ഗദ, മുസൃണ്ഠി, മുസലം, ഹലം, വലിയ വില്ല്, എന്നിവ ധരിച്ചവനും ഗജവർമ്മമുള്ളവനുമാണ് ആ നിശാചരൻ. അഗ്നിപ്രകാശമുള്ള തേർ ഓടിച്ച് പാണ്ഡവസൈന്യത്തിൽ ശോഭ പ്രതിബിംബിക്കുമാറ് മിന്നുന്ന മേഘംപോലെ അവൻ നഭസ്തലത്തിൽ ഉയർന്നു.

പടുവീരന്മാരായ ആ രാജാക്കന്മാരെല്ലാം ചർമ്മവർമ്മങ്ങൾ എടുത്തു ബലമായി ഹർഷത്തോടെ പാണ്ഡവയോദ്ധാക്കളോടുകൂടി അവനോടു പൊരുതി."

**178. രാത്രിയുദ്ധം – ഭീമനും അലായുധനും തമ്മിൽ പോരാട്ടം** സഞ്ജയൻ പറഞ്ഞു: "ഭീമകർമ്മാവായ അലായുധൻ വന്നതു കണ്ട് കൗരവന്മാരെല്ലാവരും സന്തോഷിച്ചു. നിന്റെ മക്കളായ ദുര്യോധനാദികൾക്ക് കടൽ കടക്കുവാൻ കപ്പൽ കിട്ടിയമാതിരി സന്തോഷമായി. രാജാക്കന്മാരൊക്കെ വീണ്ടും ജനിച്ചമാതിരി സന്തോഷിച്ചു. അവരെല്ലാവരും സ്വാഗതംചെയ്ത് ആ രാക്ഷസനെ പൂജിച്ചു.

ഈ സമയത്ത് കർണ്ണനും ഘടോൽക്കചനും തമ്മിൽ അമാനുഷവും ഭീഷണവുമായ രാത്രിയുദ്ധം നടക്കുകയായിരുന്നു. ദാരുണമായ ആ യുദ്ധം കൗരവന്മാരെല്ലാവരും ഭയജനകമായ വിധം കണ്ടുനിന്നു. പാഞ്ചാലരും പാണ്ഡവരും ആ യുദ്ധം സ്മിതത്തോടുകൂടി നോക്കി നിന്നു. നിന്റെ ഭടന്മാർ എല്ലാവരും ഒരുങ്ങി കാത്തുനിന്നു. ഭീമപുത്രന്റെ വിക്രമം കണ്ട ദ്രോണനും കൃപനും ദ്രൗണിയും കാര്യമെല്ലാം അപകടത്തിലായമട്ടിൽ ഉഴന്നു. കർണ്ണന്റെ ജീവനിൽ എല്ലാവരും ആശ നശിച്ചമട്ടായി. കർണ്ണൻ ഏറ്റവും ആർത്തനായതു കണ്ട് ദുര്യോധനൻ അലായുധരാക്ഷസനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഇതാ കർണ്ണൻ ഹൈഡിംബനോടെതിർത്ത് പോരിൽ അയാൾക്കു യോജിച്ചവിധമുള്ള മഹൽക്കർമ്മങ്ങൾ ചെയ്യുന്നു. ശൂരന്മാരായ രാജാക്കന്മാരെ ഭീമപുത്രൻ വധിക്കുന്നതു നോക്കൂ! നാനാതരം ശസ്ത്രങ്ങളെടുത്ത് കൊമ്പനാന വൃക്ഷങ്ങളെ പുഴക്കിവീഴ്ത്തുന്നതു പോലെ വീഴ്ത്തുന്നതു നോക്കൂ! രാജമദ്ധ്യത്തിൽ ഇവനെ നിനക്ക് ഞാൻ ഒരു ഇരയാക്കിയിരിക്കുന്നു. നീ പോയി ആ രാക്ഷ

സനെ കൊന്നുവരിക! വൈകർത്തനനായ കർണ്ണനെ ഈ പാപി യായ ഘടോൽക്കചൻ മായാബലം കൊണ്ടു കൊന്നുകളയുംമു മ്പുതന്നെ ചെന്ന് അവനെ കൊല്ലുക!'

രാജാവ് ഇപ്രകാരം പറഞ്ഞയുടനെ തീവ്രവിക്രമനായ രാക്ഷസൻ അപ്രകാരമാകാമെന്നു സമ്മതിച്ച് ഘടോൽക്കചന്റെ നേരെ ചെന്നു. ഉടനെ ഭീമപുത്രൻ കർണ്ണനെ വിട്ട് എതിർത്തുവന്ന ശത്രുവിന്റെ നേരെ ശരവർഷം ചൊരിഞ്ഞു. ക്രുദ്ധന്മാരായ രാക്ഷ സേന്ദ്രന്മാർ തമ്മിൽ പിന്നെ പോരാട്ടം നടന്നു. പിടിയാനമൂലം കാട്ടിൽ രണ്ടു മത്തഗജങ്ങൾ പോരാടുന്നവിധം അവർതമ്മിൽ ഇടഞ്ഞു പൊരുതി. തേരാളിവീരനായ കർണ്ണൻ ആ രാക്ഷസൻ വിട്ടൊഴിച്ച സമയത്ത് ഭീമസേനന്റെ നേരെ സൂര്യകാന്തിരഥത്തിൽ നിന്നുകൊണ്ട് എതിർത്തു. അവനെ നോക്കാതെ അലായുധൻ ഹൈഡിംബനെ സിംഹം വൃഷത്തിനെ എന്നപോലെ ഗ്രസിക്കു ന്നതു കണ്ട് സൂര്യശോഭയുള്ള തേരിനാൽ യോധാഗ്രണിയായ ഭീമൻ അലായുധന്റെ തേർനോക്കി ശരം തൂകി കയറി. അവൻ വരുന്നതുകണ്ട് അലായുധരാക്ഷസൻ ഘടോൽക്കചനെ വിട്ട് ഭീമ നോടേറ്റു. ആശരന്മാരെ കൊല്ലുവാൻ സമർത്ഥനായ ഭീമൻ അവ നോടേറ്റ് ആ രാക്ഷസന്മാരിൽ ശരം വർഷിച്ചു. തേച്ചു മൂർച്ചകൂ ട്ടിയ ഭല്ലത്താൽ അലായുധനും ഭീമന്റെ നേരെ ശരവർഷം തുടർന്നു. അപ്രകാരം എല്ലാ രാക്ഷസന്മാരും ഭീമനിൽ ശര വർഷം ചൊരിഞ്ഞു. നാനാതരം ആയുധമുള്ളവരും ഭീമകായ ന്മാരും നിന്റെ മക്കൾക്കു വിജയം ലഭിക്കുവാൻ ഉത്സാഹിക്കുന്ന വരുമായ രാക്ഷസന്മാരാൽ പ്രഹരിക്കപ്പെടുന്ന ഭീമൻ അവരെ എല്ലാവരേയും അയ്യഞ്ചു ശരങ്ങൾകൊണ്ട് ഉടനുടനെ പ്രഹരിച്ചു. ഭീമനുമായി പൊരുതുന്ന ക്രൂരബുദ്ധികളായ രാക്ഷസന്മാർ ഭയങ്ക രമായി അലറി പത്തുദിക്കിലേക്കും പാഞ്ഞോടിക്കളഞ്ഞു. അവരെ ഭീമൻ ഓടിച്ചതു കണ്ട് രാക്ഷസൻ പാഞ്ഞുചെന്ന് വേഗ ത്തിൽ ശരങ്ങൾ വർഷിച്ചു. അവനെ ഭീമൻ തീക്ഷ്ണമായ ശരങ്ങൾകൊണ്ടു പ്രഹരിച്ചു. ഭീമൻ വിട്ട ബാണങ്ങൾ അലായു ധനും പോരിൽ മുറിച്ചു. ചിലത് ഗ്രസിക്കുകയും ചെയ്തു.

ഭീമപരാക്രമനായ ഭീമൻ ആ രാക്ഷസേന്ദ്രനെ നോക്കി ശക്തിയോടെ വജ്രപാതംപോലെയുള്ള ഗദയെടുത്തെറിഞ്ഞു. ജ്വാലാകുലാകാരമായ ആ ഗദയെത്തുന്നതു കണ്ട് രാക്ഷസൻ ഗദകൊണ്ടടിച്ചു. ഭീമൻ എറിഞ്ഞ ഗദ തിരിച്ച് ഭീമന്റെനേരെതന്നെ വന്നു. ഉടനെ ഭീമൻ രാക്ഷസേന്ദ്രനെ ശരവർഷംകൊണ്ടു മൂടി. രാക്ഷസൻ കൂരമ്പു വിട്ട് അവയെല്ലാം പാഴാക്കി. ഭീമാകൃതിയു ള്ള രാക്ഷസന്മാർ രാക്ഷസേന്ദ്രന്റെ കല്പനപ്രകാരം ആനകളെ കൊന്നു മുടിക്കുവാൻ തുടങ്ങി. പാഞ്ചാലരും സൃഞ്ജയന്മാരും ആനകളും കുതിരകളും രാക്ഷസന്മാരുടെ പീഡ സഹിക്കാതെ കുഴങ്ങി.

ആ മഹാഘോരമായ പോരു കണ്ട് ധനഞ്ജയനോട് കൃഷ്ണൻ ഇപ്രകാരം പറഞ്ഞു: 'നോക്കൂ! മഹാഭുജനായ ഭീമൻ രാക്ഷസേന്ദ്രന്റെ കൈയിൽപ്പെട്ടിരിക്കുന്നു! അവന്റെ പിന്നാലെ നീ ചെല്ലുക. ഇനി ഒന്നും ആലോചിക്കേണ്ടതില്ല. യുധാമന്യു, ഉത്തമൗജസ്സ്, ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി എന്നിവർ ദ്രൗപദേ യന്മാരോടുകൂടി പോകട്ടെ! കർണ്ണന്റെ നേർക്കു ചെല്ലട്ടെ! സഹ ദേവനും നകുലനും വീര്യവാനായ സാത്യകിയും മറ്റു രാക്ഷസ ന്മാരെ നിന്റെ ആജ്ഞപ്രകാരം കൊല്ലട്ടെ! നീ ദ്രോണപ്രമുഖന്മാ രോടുചേർന്ന സൈന്യത്തെ തടുക്കുക. മഹാഭയമാണ് വന്നു പെട്ടിരിക്കുന്നത്.'

കൃഷ്ണൻ ഇപ്രകാരം പറഞ്ഞയുടനെ ഉദ്ദേശിച്ചമാതിരി തന്നെ മഹാരഥന്മാർ കർണ്ണനോടും മറ്റു രാക്ഷസന്മാരോടും എതിർത്തു. ആകുന്നവിധം പാമ്പുപോലുള്ള ശരങ്ങൾ വലിച്ചെ യ്തു. പ്രതാപവാനായ രാക്ഷസൻ ഭീമന്റെ വില്ല് അറുത്തുവീ ഴ്ത്തി. അശ്വങ്ങളേയും സൂതനേയും ഭീമൻ നോക്കിനില്ക്കെ ത്തന്നെ രാക്ഷസൻ വീഴ്ത്തി. സൂതനും കുതിരയും ചത്തുവീ ണപ്പോൾ ഭീമൻ തേരിൽനിന്നു ചാടി. അവന്റെ നേർക്ക് അത്യു ഗ്രമായ കനത്ത ഗദ എറിഞ്ഞു. ഭീമമായ ഘോഷത്തോടെ ഭീമൻ വിട്ട വലിയ ഗദ വരുന്നതു കണ്ടപ്പോൾ ഗദകൊണ്ട് ആഞ്ഞടിച്ച് ആ രാക്ഷസൻ അട്ടഹസിച്ചു. രാക്ഷസേന്ദ്രന്റെ ഘോരവും ഭീഷ ണവുമായ കർമ്മം കണ്ട് ഭീമസേനൻ സന്തോഷിച്ച് ഉഗ്രവും ഘോരവും ഭീഷണവുമായ വലിയ ഗദ കൈയിലെടുത്തു. ആ നരനും രാക്ഷസനും തമ്മിൽ ഭീഷണമായ പോരാട്ടം നടന്നു. ഗദാപ്രഹരശബ്ദംകൊണ്ട് ഭൂമി കുലുങ്ങി. പിന്നെയും ഗദ കൈയിലെടുത്ത് അവർ പരസ്പരം ഏറ്റു. മേഘനിർഘോഷം പോലെയുള്ള ശബ്ദം പൊങ്ങുമാറ് തമ്മിൽ കൈ ചുരുട്ടിപ്പിടിച്ച് ഇടിച്ചു.

തേർ, ചക്രം, മേൽഭാഗം, അടിത്തട്ട്, നുകം, അച്ചുതണ്ട്, ഉപ സ്കരം എന്നിവയെടുത്ത് പരസ്പരം എതിർത്തു. പരസ്പരം പോരാടി ചോരയിൽ മുഴുകിയ അവർ പരസ്പരം പാഞ്ഞുചെന്നു പടവെട്ടി. മദിച്ച ആനകളെപ്പോലെ തമ്മിലേറ്റു കുത്തി, ഇടഞ്ഞു വലിച്ചിഴച്ചു.

ഈ കാഴ്ചകണ്ട് കൃഷ്ണൻ പാണ്ഡവന്മാരുടെ ഹിതത്തി ന്നുവേണ്ടി ഭീമന്റെ രക്ഷയ്ക്കായി ഘടോൽക്കചനെ വിട്ടു."

**179. രാത്രിയുദ്ധം - ഘടോൽക്കചൻ അലായുധനെ വധിക്കുന്നു** സഞ്ജയൻ പറഞ്ഞു: "രാക്ഷസൻ പോരിൽ ഭീമനെ ഗ്രസിക്കുന്നതായിക്കണ്ടപ്പോൾ വാസുദേവൻ ഘടോൽക്കചനോടു പറഞ്ഞു: 'ഹേ മഹാഭുജാ! നോക്കൂ! ഇതാ ഭീമൻ രാക്ഷസനാൽ ഗ്രസ്തനായിരിക്കുന്നു. നീയും നിന്റെ സൈന്യങ്ങളും നോക്കിനില്ക്കെ, ഭീമൻ ആപത്തിലാവുകയോ? നീ കർണ്ണനെ വിട്ട് അലായുധനെ ചെന്നു കൊല്ലുക! കർണ്ണനെ പിന്നീടു കൊന്നുകളയാം!' കൃഷ്ണന്റെ വാക്കുകേട്ട് ബല വാനായ അവൻ കർണ്ണനെ വിട്ട് ബകാസുരന്റെ അനുജനായ രാക്ഷസേശ്വരനോടെതിർത്തു. ആ രാത്രിയിൽ അവരുടെ യുദ്ധം ഭീഷണമായി. രണ്ടു രാക്ഷസന്മാരും തമ്മിൽ കിണഞ്ഞു പോരാടി.

അലായുധന്റെ ഭടന്മാരായ ഘോരദർശനന്മാരായ രാക്ഷസ ന്മാർ വില്ലെടുത്തു പാഞ്ഞെത്തുമ്പോൾ വില്ലെടുത്ത് ശൂരനായ സാത്യകിയും ചെന്നേറ്റു നകുലനും സഹദേവനും കൂരമ്പുചൊ രിഞ്ഞു. പോരിൽ കിരീടിയും ക്ഷത്രിയേന്ദ്രന്മാരെയെല്ലാം ശര ങ്ങളയച്ച് ഓടിച്ചു. കർണ്ണനും രാക്ഷസന്മാരെ ഓടിച്ചു. ശിഖ ണ്ഡി, ധൃഷ്ടദ്യുമ്നൻ, പാഞ്ചാലന്മാർ എന്നിവരേയും കർണ്ണൻ ഓടിച്ചു. കർണ്ണൻ അവരെ കൊല്ലുവാനെത്തുന്നതു കണ്ട ഭീമ പരാക്രമനായ ഭീമൻ ഉടനെ പാഞ്ഞുചെന്ന് കർണ്ണന്റെനേർക്ക് ശരങ്ങൾ ചൊരിഞ്ഞ് രാക്ഷസന്മാരെ കൊന്നൊടുക്കി കർണ്ണൻ നില്ക്കുന്നിടത്തു ചെന്നു. സഹദേവനും, നകുലനും, തേരാളി യായ സാത്യകിയും കർണ്ണനോടുചെന്ന് എതിർത്തു. പാഞ്ചാല ന്മാർ ദ്രോണനോടുമേറ്റു. ചൊടിച്ച് അലായുധൻ ശത്രുജിത്തായ ഹൈഡിംബനെ വലിയ പരിഘമെടുത്ത് തലയ്ക്കാഞ്ഞടിച്ചു. ആ തല്ലുകൊണ്ട് മഹാബലനായ ഘടോൽക്കചൻ അല്പം ബോധ ഹീനതയിൽപ്പെട്ടുപോയി. പിന്നെ, ആ വീര്യവാൻ ആത്മസ്തം ഭനംചെയ്തു. അവിടെനിന്നുണർന്ന് കത്തുന്ന അഗ്നിപോലുള ളതും നൂറു രത്നങ്ങളണിഞ്ഞതും പൊന്നുകൊണ്ടു കെട്ടിച്ചതു മായ ഗദ കൈയിലെടുത്തു. അവന്റെ കുതിരകളും സൂതനുമു ള്ള ആ മുഴങ്ങുന്ന രഥത്തിന്നു നേരെ വിട്ടു. ഗദാഘാതമേറ്റ് ആ രഥം തവിടുപൊടിയായി. കുതിരകൾ, അച്ചുതണ്ട്, ചക്രങ്ങൾ, കൊടിത്തട്ട് എന്നിവയെല്ലാം തകർന്നു. ഉടനെ തകർന്ന തേരു വിട്ട് രക്ഷോമായയെടുത്ത് ഉയർന്നു മുകളിൽനിന്നു രക്തം വർഷിച്ചു. കാറും ഇരുട്ടും ചിന്നി ആകാശത്ത് ഇടിമിന്നലുണ്ടാ ക്കി. ഇടി മാത്രമല്ല, ഇടിത്തീയും വർഷപാതവുമുണ്ടാക്കി. ഭയ ങ്കരമായ പോരാട്ടത്തിൽ ചടചടാശബ്ദവും വളർന്നു. രാക്ഷസൻ ഉണ്ടാക്കിയ മായകണ്ട് രാക്ഷസനായ ഘടോൽക്കചൻ മേൽപോ ട്ടുയർന്ന് മായയെ മായകൊണ്ടുതന്നെ നശിപ്പിച്ചു. മായയെ മായകൊണ്ടു തന്നെ ധ്വംസിച്ചതുകണ്ട് മായാവിയായ അവൻ ഘടോൽക്കചന്റെ ദേഹത്തിൽ ഉഗ്രമായ ശിലാവർഷം തുടങ്ങി. ആ ഘോരമായ ശിലാവർഷമാകുന്ന ശരം വർഷിച്ച് എല്ലായി ടവും തകർത്തുവിട്ടു. അതു വലിയ ഒരത്ഭുതമായി. തമ്മിൽ

പിന്നീട് നാനാതരത്തിലുള്ള പ്രഹരണങ്ങളും വർഷിച്ചു. ഇരുമ്പ്, പരിഘം, ശൂലം, മുസലം, ഗദ, മുൽഗരം, കൈവാൾ, പിനാകം, തോമരം, കത്തി, കമ്പനം, നാരാചം, തീക്ഷ്ണമായ ഭല്ലങ്ങൾ, ശരം, ചക്രങ്ങൾ, വെണ്മഴു, അയോഗുഡം, ഭിണ്ഡിപാലം, ഗോശീർഷം, ഉരൽ, പറിച്ചെടുത്ത വലിയ കൊമ്പോടുകൂടിയ കുരീരം, ചമ്പകം, മാപ്പി, ശമി എന്നീ വൃക്ഷങ്ങൾ, പൂത്തുനില്ക്കുന്ന കണിക്കൊന്ന, ബദരി, ഇംഗുദം, അരയാൽ, പേരാൽ, പുളി, അരിമേദം, പിലാശ്, എന്നീ മഹാവൃക്ഷങ്ങൾ പറിച്ച് അവർ തമ്മിലടിച്ചു. നാനാധാതുക്കൾ ചിന്നുന്ന പല പർവ്വതശൃംഗങ്ങളും പറിച്ചെടുത്ത് അവർ പരസ്പരം എറിഞ്ഞു. വജ്രം പിളർക്കുന്നവിധം ഭയങ്കരമായ ശബ്ദമുണ്ടായി. ഹൈഡിംബനും അലായുധനുമായിട്ടുള്ള രണം ഭയങ്കരമായി. പണ്ടു ബാലിയും സുഗ്രീവനും തമ്മിലുണ്ടായ യുദ്ധംപോലെ ഭയങ്കരമായി. അവർ പോരിൽ ഘോരവും പലതരത്തിലുള്ളതുമായ ആയുധങ്ങളും ബാണങ്ങളും എടുത്തു വിട്ടു. കൈവാളെടുത്തു പരസ്പരം വെട്ടി, അവർ പരസ്പരമേറ്റു. മുടിക്കെട്ടിൽപ്പിടിച്ചും തലവെട്ടിയും വിയർത്തൊലിച്ചു ചോരചിന്തി, പടുകൂറ്റൻ കാർമേഘങ്ങൾപോലെ തമ്മിൽ സംഘട്ടനം നടത്തി. പിന്നെ, പാഞ്ഞേറ്റ് ശക്തിയോടെ ചുറ്റിച്ച് ആ രാക്ഷസേശ്വരനെ ബലമായി മറിച്ചിട്ട് ഘടോൽക്കചൻ തലവെട്ടി. കുണ്ഡലങ്ങളണിഞ്ഞ അവന്റെ തലകൊയ്ത് ആ മഹാബലൻ ഉച്ചത്തിൽ അലറി! ശത്രുഘാതിയും ബകബന്ധുവുമായ ആ പടുകൂറ്റനെ കൊന്നുവീഴ്ത്തിയതു കണ്ട് പാഞ്ചാലരും, സോമകരും സിംഹനാദം മുഴക്കി. ഭേരീസഹസ്രവും പിന്നെ, വളരെ ശംഖനാദങ്ങളും പാണ്ഡവന്മാർ മുഴക്കി. രക്ഷസ്സ് മരിച്ചതിൽ അവർക്ക് ആ രാത്രി വിജയാവഹയായിത്തീർന്നു. ചുറ്റും പന്തം തെളിഞ്ഞു വിളങ്ങി. താൻ വധിച്ചു വെട്ടിയെടുത്ത അലായുധന്റെ തല തൂക്കിപ്പിടിച്ച ഘടോൽക്കചൻ ദുര്യോധനന്റെ തിരുമുമ്പിലേക്ക് (തിരുമുൽക്കാഴ്ചയായി) ഒരേറുകൊടുത്തു.

വീരനായ അലായുധനെ ഘടോൽക്കചൻ കൊന്നതായിക്കണ്ടു പടയോടുകൂടി ദുര്യോധനൻ വല്ലാതെ അമ്പരന്നു പോയി. 'ഭീമനെ ഞാൻ കൊന്നുവീഴ്ത്താം' എന്ന് അലായുധൻ ദുര്യോധനനോടു ശപഥം ചെയ്തിരുന്നു. പണ്ടത്തെ പകയോർത്ത് അവൻ ഭീമനെ സംഹരിക്കുമെന്നും ദുര്യോധനൻ കരുതിയിരുന്നു. ഭീമന്റെ വധം സാധിച്ചാൽ തന്റെ ഭ്രാതാക്കൾക്കെല്ലാം വളരെനാൾ ജീവിക്കുവാൻ സാധിക്കുമെന്നും ദുര്യോധനൻ കരുതിയിരുന്നു. അവനെ ഭീമപുത്രൻ കൊന്നതു കണ്ടതോടുകൂടി ഭീമൻചെയ്ത സത്യം സമ്പൂർണ്ണമായി എന്നുതന്നെ ദുര്യോധനൻ വിചാരിച്ചു."

**180. രാത്രിയുദ്ധം - ഘടോൽക്കചന്റെ ഭയജനകമായ പോരാട്ടം - ഘടോൽക്കചവധം** സഞ്ജയൻ പറഞ്ഞു: "അലായുധരാക്ഷസനെ വധിച്ച് ഹർഷത്തോടെ ഘടോൽക്കചൻ പടത്തലയ്ക്കൽനിന്നുകൊണ്ട് ഭയങ്കരമായി അലറി. ആനയെ വിരളിപിടിപ്പിക്കുമാറുള്ള അവന്റെ ഘോരമായ അട്ടഹാസംകേട്ട് നിന്റെ കൂട്ടർക്കും വലിയ ഭയമുണ്ടായി. ഭീമകായനായ ഘടോല്ക്കചൻ അലായുധനുമായിയേറ്റ് എതിർത്തതു കണ്ട് മഹാബാഹുവായ കർണ്ണൻ പാഞ്ചാലന്മാരോടെതിർത്തു. ശിഖണ്ഡി, ധൃഷ്ടദ്യുമ്നൻ എന്നിവരെ ആഞ്ഞുവലിച്ച് നിശിതമായ പതിപ്പത്തു കടുത്ത ശരങ്ങളെയ്തു. ദേഹം കീറി. യുധാമന്യുവിനേയും ഉത്തമൌജസ്സിനേയും ശരങ്ങളെയ്തു വിറപ്പിച്ചു. മഹാരഥനായ സാത്യകിയേക്കൂടി വിറപ്പിച്ചു. ഇടവും വലവും അമ്പെയ്യുന്ന അവർക്ക് അവരുടെ ശരങ്ങൾ വട്ടത്തിൽ നില്ക്കുന്നതായിത്തന്നെ കാണപ്പെട്ടു. അവരുടെ വില്ലിന്റെ ഞാണൊലിയും, രഥത്തിന്റെ ചക്രത്തിന്റെ ധ്വനിയും മഴക്കാറിന്റെ ഗർജ്ജനംപോലെ ആ രാത്രിയിൽ ഘോരമായി മുഴങ്ങി.

ഞാണിന്റെ ശബ്ദമാകുന്ന ഇടിയോടും, വില്ലിന്റെ ചലനമാകുന്ന മിന്നലോടും, കൊടിമരമാകുന്ന ശൃംഗത്തോടും, ശരജാലവർഷമാകുന്ന ഭയങ്കരമായ മഴയോടുംകൂടി ആ യുദ്ധമാകുന്ന മേഘം വിലസി. അത്യത്ഭുതമായ ആ യുദ്ധത്തെ മലപോലെ കുലുങ്ങാത്തവനും മലപോലെ ഗംഭീരനുമായ കർണ്ണൻ, ശത്രുകുലമർദ്ദിയായ വൈകർത്തനൻ തകർത്തുവിട്ടു. വജ്രോഗ്രമായ തോമരജാലം, ഏറ്റവും കൂർത്തതും പൊന്നണിഞ്ഞിട്ടുള്ളതുമായ ശരങ്ങളെയ്യുന്ന ശത്രുക്കളെ കർണ്ണൻ പോരിൽ ഓടിച്ചു. നിന്റെ പുത്രന്റെ ഇഷ്ടത്തിന്നുവേണ്ടി കർണ്ണൻ കിണഞ്ഞു യുദ്ധംചെയ്തു.

ധ്വജം മുറിഞ്ഞും, കൂരമ്പേറ്റ് അംഗമറ്റും, സൂതന്മാർ ചത്തും, കുതിരവീണും ഇങ്ങനെ പലരും പലവിധത്തിലായി. പാണ്ഡവപ്പട കർണ്ണൻ എയ്തുമുറിച്ചു തള്ളിയ മട്ടായി. ഇതുകണ്ട് മനസ്സിൽ സുഖം കലരാതെ യുധിഷ്ഠിരന്റെ പടയെ തുണച്ചുകൊണ്ട്, തന്റെ പടയുടെ നാശത്തിൽ കുപിതനായ ഘടോൽക്കചൻ സുവർണ്ണരത്നാഞ്ചിതമായ തേരിൽക്കയറി സിംഹത്തെപ്പോലെ അലറി, കർണ്ണന്റെ നേരെ കുതിച്ചുചെന്ന് വജ്രോഗ്രമായ ബാണങ്ങൾ പൊഴിച്ചു കർണ്ണനി, നാരാചം, ശിലീമുഖം, നാളീകം, ദണ്ഡം, അശനി, വത്സദന്തം, വരാഹകർണ്ണം, വിഷാണം, ശൃംഗം, ക്ഷുരപ്രം എന്നിവയൊക്കെ എയ്തു അവൻ ആകാശം മൂടിയ ആ ബാണവർഷം ആകാശം മൂടി വിലങ്ങടിച്ച് പോരിൽ വിളങ്ങി. സുവർണ്ണശരപ്രഭയാൽ വിത്രമായ പൂമാലപോലെ ആകാശം ശോഭിച്ചു. ആ മഹാരഥന്മാർ തുല്യവീര്യന്മാരായി അന്യോന്യം ഉത്തമാസ്ത്രങ്ങൾ പ്രയോഗിച്ചു. ആ വീരമുഖ്യന്മാരുടെ നിപുണമായ പോരാട്ടം കണ്ട്. തമ്മിൽത്തമ്മിൽ യാതൊരു വ്യത്യാസവും അവരിൽക്കണ്ടില്ല. ആരും മേലേയും താഴേയുമാണെന്ന് അവരെപ്പറ്റി പറയുവാൻ കഴിയാത്തവിധം അവർ തുല്യമായ പ്രഭാവത്തോടെ പോരാടി.

ഒട്ടേറെ വിചിത്രവും അതുല്യവുമായി ഭീമപുത്രനും സൂര്യപുത്രനും ചെയ്ത യുദ്ധം അസ്ത്രപാതംകൊണ്ട് ആകുലമായി, ദിനേശന്റേയും രാഹുവിന്റേയും പടപോലെ ദീപ്തമായി."

സഞ്ജയൻ പറഞ്ഞു: "ഘടോൽക്കചൻ കർണ്ണനേക്കാൾ മെച്ചം നേടാതിരുന്നപ്പോൾ ആ രാക്ഷസനായ അസ്ത്രപുംഗവൻ പിന്നെ ദിവ്യാസ്ത്രങ്ങളെടുത്തു പ്രയോഗിക്കുവാൻ തുടങ്ങി. ആദ്യമായി അവന്റെ കുതിരകളെ ഘടോൽക്കചൻ കൊന്നുവീഴ്ത്തി. സൂതനേയും കൊന്നുവീഴ്ത്തിയതിന്നുശേഷം അവൻ മറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "മായായുദ്ധക്കാരനായ ആ രാക്ഷസൻ മറഞ്ഞപ്പോൾ എന്റെ ആൾക്കാർ എന്താണ് ചെയ്തതെന്നു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "ആ രാക്ഷസൻ മറഞ്ഞുവെന്നറിഞ്ഞ് കൗരവന്മാരെല്ലാം ഒന്നിച്ചാർത്ത് ഈ മായാവിയെ ഇനിയെന്തു ചെയ്യണം? അവൻ കർണ്ണനെ മറഞ്ഞുനിന്ന് കൊല്ലാതിരിക്കത്തക്കവണ്ണം എന്താണു ചെയ്യേണ്ടത് എന്നായി വിചാരം. അപ്പോൾ കർണ്ണൻ, ലഘുവും ചിത്രവുമായി അസ്ത്രമെടുത്തു പെരുമാറുന്ന വൈകർത്തനൻ, ദിക്കെല്ലാം ബാണജാലത്താൽ മൂടിക്കളഞ്ഞു. ആകാശം ശരജാലങ്ങളാൽ ഇരുട്ടായി. അപ്പോൾ അവിടെ യാതൊരു ഭൂതജാലത്തേയും ഇരുട്ടിന്റെ ശക്തികൊണ്ട് കാണാൻ കഴിയാതെയായി. എടുക്കുന്നതും തൊടുക്കുന്നതും, ആവനാഴിയിൽ കൈവെക്കുന്നതും കർണ്ണന്റെ കൈവേഗത്താൽ ആർക്കും കാണുവാൻ കഴിഞ്ഞില്ല. ആകാശം അസ്ത്രജാലത്താൽ മൂടി ഇരുളായതുമാത്രം ജനങ്ങൾ കണ്ടു. ഉടനെത്തന്നെ രാക്ഷസന്റെ ക്രൂരമായ മായ ആകാശത്തിൽ കണ്ടു. ആകെ ചുവന്ന മേഘംപോലെ, കത്തുന്ന അഗ്നിയുടെ ജ്വാലപോലെ ആകാശം ഉജ്ജ്വലിച്ചു. പിന്നെ പെട്ടെന്നു മിന്നലും അവിടവിടെ കത്തിക്കാളുന്ന കൊള്ളിമീനും ആകാശത്തിലുണ്ടായി. അവയുടെ ശബ്ദവും ഭയങ്കരമായി, വലുതായ ദുന്ദുഭിയുടെ ശബ്ദം മുഴങ്ങി. പിന്നെ സ്വർണ്ണം കെട്ടിയ ശരങ്ങൾ ചെന്നുവീണു. പ്രാസങ്ങൾ, വേൽ, മുസലം, മുതലായ ആയുധങ്ങൾ വർഷിക്കപ്പെട്ടു. മെഴുക്കിട്ട വെൺമഴു, വാൾ, പട്ടസം, തോമരം, ഇരിമ്പുപരിഘം, ഗദകൾ, മൂർച്ചയുള്ള ശൂലം, പൊന്നുപട്ടം കെട്ടിച്ച ഗദകൾ,

ശതഘ്നി എന്നിവ ചുറ്റും കാണപ്പെട്ടു. വലിയ പാറകൾ വന്നു വീണു. അസംഖ്യം വജ്രങ്ങളും അശനികളും വന്നുവീണു. ക്ഷുരാന്തങ്ങളായ ചക്രങ്ങളും അസംഖ്യം വന്നുവീണു. അവയൊക്കെ അഗ്നിപ്രഭയോടെ കാണപ്പെട്ടു. ആ വേല്, പാശം, വാൾ, കത്തി, ഋഷ്ടി, മുൽഗരം, അശനി, വജ്രം എന്നിവ പരന്നെരിഞ്ഞു വീഴുന്ന വർഷം അമ്പുകൊണ്ടു നശിപ്പിച്ച് തള്ളുവാൻ കർണ്ണൻ ശക്തനായില്ല. അമ്പേറ്റ് വീഴുന്ന കുതിരകളും, വജ്രമേറ്റ് അറ്റു വീഴുന്ന ആനകളും, ശസ്ത്രങ്ങളേറ്റ് അറ്റുപോയ രഥീന്ദ്രന്മാരും, വീണാർക്കുന്ന ഘോഷം വലുതായി മുഴങ്ങി. കഠോരവും നാനാവിധവുമായ ശസ്ത്രങ്ങളും ഘടോൽക്കചൻ ചുറ്റും വളരെയച്ചു. ദുര്യോധനന്റെ പട വലഞ്ഞ് ചുറ്റിത്തിരിയുന്നതായി കാണപ്പെട്ടു. ഹാ! ഹാ! എന്ന നിലവിളിയോടുകൂടി ചുറ്റിത്തിരിഞ്ഞ്, വല്ലാത്ത വിഷാദത്തോടെ പോയിയൊളിച്ചു. ആര്യസ്വഭാവത്തോടെ പുരുഷപ്രവീരന്മാർ അപ്പോൾ പിൻവാങ്ങുകയുണ്ടായില്ല. രാക്ഷസന്മാരുടെ ഘോരവും ക്രൂരവുമായ ശസ്ത്രമഹാവർഷം വന്നുവീഴുമ്പോൾ സൈന്യസമൂഹം വീഴുകയും അതുകണ്ട് നിന്റെ പുത്രന്മാർ ഭയപ്പെടുകയും ചെയ്തു. അഗ്നി ജ്വലിക്കുന്ന വായ് പിളർന്ന് കുറുക്കന്മാർ കൂട്ടംകൂടി ഓരിയിട്ടു. രക്ഷസ്സുകളുടെ കൂട്ടം സംഘംകൂടി ആർത്തു. ഇതുകണ്ട് രാജാക്കന്മാരുടെ സൈന്യങ്ങൾ വല്ലാതെ നടുങ്ങി. അഗ്നി ജ്വലിക്കുന്ന നാവു നീട്ടി കൂർത്ത ദംഷ്ട്രകളോടുകൂടി കാട്ടുകുറ്റന്മാരായ വിഭീഷണന്മാർ വേൽ കൈയിലെടുത്ത് ആകാശത്തുയർന്ന് കാറുകൾപോലെ ഉഗ്രമായ ശരവർഷം തുടർന്നു. ആ കൂറ്റന്മാരായ രാക്ഷസന്മാർ അമ്പ്, വേൽ, ഉഗ്രമായ ശൂലം, വലിയ ഗദ, പരിഘം വജ്രം, പിനാകം, അശനി, ക്രൂരമായ ചക്രം, ശതഘ്നി എന്നിവ വിട്ടു. അവയേറ്റ് ആളുകൾ വീണു. ശൂലം, അംശു, ശുണ്ഡാശ്മഗുളം, ശതഘ്നി, ഇരുമ്പുകെട്ടുള്ള തൂണ് ഇവയൊക്കെ നിന്റെ പുത്രന്റെ സൈന്യത്തിൽ ചൊരിഞ്ഞു. അതിൽ ഏറ്റവും ഉഗ്രമായ കശ്മലം ഉണ്ടായി. കുടൽ ചോർന്നും, തല പൊട്ടിത്തെറിച്ചും, ദേഹം അറ്റും, ശൂരന്മാർ ചിന്നിക്കിടക്കുന്നതു കാണുമാറായി. കുതിരകൾ അറ്റും ആനകളുടെ ദേഹം മുറിഞ്ഞും വലിയ പാറയേറ്റ് തേരുകൾ തകർന്നും ചിതറിക്കാണുമാറായി. ഇപ്രകാരം ഉഗ്രമായ ശരവർഷം ചൊരിഞ്ഞ് ഭൂമിനിൽ ഘോരരൂപന്മാരായ രാക്ഷസന്മാർ, ഘടോൽക്കചൻ, മായയാൽ തീർന്ന രാക്ഷസന്മാർ, പ്രാണനെ യാചിച്ചവനേയും പേടിച്ചോടുന്നവനേയും കൂടി വിടുകയുണ്ടായില്ല. എല്ലാറ്റിനേയും പിടിച്ച് കൊന്നുകളഞ്ഞു. ആ ക്രൂരമായ കൗരവസമ്മർദ്ദനത്തിൽ കാലോൽസൃഷ്ടന്മാരായ ക്ഷത്രിയന്മാർ നശിച്ചുകൊണ്ടിരിക്കെ, അവർ കൂട്ടംപിരിഞ്ഞ് ഓടി. ഒരിടത്തു ചെന്നുനിന്ന് കൗരവന്മാർ ഇപ്രകാരം ആർത്തു: കുരുക്കളെ, ഓടിക്കൊള്ളുവിൻ! എല്ലാവരും ഓടിക്കൊള്ളുവിൻ! ഇത് സാധാരണ യുദ്ധമല്ല, ഇത് ഇന്ദ്രാദിദേവന്മാർ പാണ്ഡവന്മാർക്കുവേണ്ടി നടത്തുന്ന കൂട്ടക്കൊലയാണ്.' ഇപ്രകാരം നിലവിളിച്ചു പായുന്ന കൗരവന്മാർക്ക് ആപൽസമുദ്രത്തിൽ ദ്വീപായി നില്ക്കുവാൻ ആരുംതന്നെ ഉണ്ടായില്ല. ആ മഹാശബ്ദങ്ങൾ ബഹളമായി പരിണമിക്കെ, പാഞ്ഞോടി കുരുസൈന്യം ഇരുട്ടിൽ ലയിച്ചുകൊണ്ടിരിക്കെ, കുരുക്കളേയും അന്യരേയും തിരിച്ചറിയാതായി. മര്യാദകെട്ടമാതിരി ഭീഷണമായി എല്ലാം ഓടിപ്പോയി. എല്ലാദിക്കും ശൂന്യമായി. ആ ശസ്ത്രവൃഷ്ടിയുടെ ഇടയിൽ കർണ്ണനൊരാൾ കേറിച്ചെല്ലുന്നതായി എല്ലാവരും കണ്ടു. അമ്പെയ്തടച്ച് ആകാശത്ത് ആഞ്ഞേറ്റ് ആ രാക്ഷസന്റെ മായയുമായി ഏറ്റുമുട്ടി. ഹ്രീമാനായ അവൻ ദുഷ്ക്കരമായ കർമ്മങ്ങൾ ചെയ്തു വീരനായി നിന്നു. ആ സൂതപുത്രൻ പടയിൽ മോഹിക്കുകയുണ്ടായില്ല.

കർണ്ണനെ നോക്കി ശത്രുക്കൾ ഭയപ്പെട്ടു. സൈന്ധവരും, ബാൽഹീകന്മാരും അവന്റെ കൂസലില്ലായ്മയെ പ്രശംസിച്ചു. അവർ രക്ഷസ്സിൽനിന്നുള്ള വിജയം ആശംസിച്ചു.

ചക്രമുള്ള ഒരു മുൾത്തടിയെടുത്ത് ആ രാക്ഷസൻ അടിച്ച് നാലു കുതിരകളേയും വീഴ്ത്തി. അവ മുട്ടുകുത്തി വീണു ചത്തു. പല്ലും, കണ്ണും, നാവുമൊക്കെ ചതഞ്ഞ് അറ്റു. കുതിരകൾ ചത്തയുടനെ തേർവിട്ടു ചാടി കൗരവന്മാർ മനസ്സുമങ്ങി പകച്ച് ഓട്ടമായി. ദിവ്യാസ്ത്രമെല്ലാം രാക്ഷസമായകൊണ്ടു നശിച്ചു. അപ്പോൾ മോഹിക്കാതെ കർണ്ണൻ ഇനി വേണ്ടതെന്താണെന്നു ചിന്തിച്ചു. ഉടനെ ഘോരമായ മായ കണ്ട് കൗരവന്മാർ എല്ലാവരും കർണ്ണനോടു പറഞ്ഞു: 'കർണ്ണാ! വേൽകൊണ്ട് ആശരനെ കൊല്ലുക; ധാർത്തരാഷ്ട്രന്മാരായ കൗരവന്മാർ എല്ലാം ഇപ്പോൾ തീരും! ഭീമാർജ്ജുനന്മാർ നമുക്ക് എന്താണു ചെയ്യുക? കർണ്ണാ! രാവിൽച്ചുടുന്ന ഈ ക്രൂരനെ കൊന്നുകളയുക! ഈ ഘോരമായ പോരു വിട്ടുപോന്നാൽ മാത്രമാണല്ലോ പാർത്ഥന്മാരുമായി പൊരുതുവാൻതന്നെ പറ്റുകയുള്ളു! അതോർത്ത് ഭവാൻ ഇന്ദ്രൻ തന്ന വേൽ എടുത്ത് ഇവനെ കൊന്നുകളയുക. ഇന്ദ്രതുല്യന്മാരായ കുരുക്കൾ ഭടന്മാരോടുകൂടി ഇപ്പോൾ ഈ രാത്രിയുദ്ധത്തിൽ എല്ലാ മുടിഞ്ഞുപോകുമല്ലോ കർണ്ണാ?

രാത്രിഞ്ചരനെ രാത്രിയിൽ കൊല്ലാതെ സൈന്യം ത്രസിക്കുന്നതു കണ്ടും, കുരുക്കളുടെ കൂട്ടത്തോടുകൂടിയുള്ള നിലവിളി കേട്ടും, വേൽ ചാട്ടുവാൻതന്നെ കർണ്ണൻ തീരുമാനിച്ചു. സിംഹത്തെപ്പോലെ അത്യമർഷിയായി ചൊടിച്ച് യുദ്ധക്കളത്തിലെ ഭയങ്കരമായ തിരിച്ചടി പൊറുക്കാതെ അജയ്യമായ 'വൈജയന്തി' എന്നു പേരുള്ള ശക്തി അവനെ കൊല്ലുവാനായി കർണ്ണൻ കൈയിലെടുത്തു. വളരെക്കാലംവെച്ചു സൂക്ഷിച്ചതും, പാർത്ഥനെ കൊല്ലുവാൻവേണ്ടി കരുതിവെച്ചതുമാണ് ആ ശക്തി. ഇന്ദ്രൻ കർണ്ണന്റെ കൈയിൽനിന്നു കുണ്ഡലങ്ങൾ വാങ്ങിയപ്പോൾ കൊടുത്ത ശക്തിയാണ് അത്. നക്കിക്കൊല്ലുന്നവിധം ദീപ്തിയോടുകൂടിയതും, പാശത്തോടുകൂടിയ ജിഹ്വപോലെ ഉഗ്രമായവിധം ശോഭിക്കുന്നതും, മൃത്യുവിന്റെ സഹോദരിയെപ്പോലെ ഉജ്ജ്വലിക്കുന്നതുമായ ഘോരമായ ആ ശക്തി, ആ രാക്ഷസന്റെ മേൽ കർണ്ണൻ ചാട്ടിവിട്ടു. നല്ലപോലെ ഊക്കിൽ കർണ്ണൻ വിട്ട ആ ശക്തി, പരകായം പിളർക്കുവാൻ കെൽപ്പുള്ള ആ ശക്തി, എരിഞ്ഞ് ഉജ്ജ്വലിച്ചെത്തുമ്പോൾ ആ രാക്ഷസൻ ഭയപ്പെട്ടോടി. വിന്ധ്യപർവ്വതം ഓടുകയാണോ എന്നു കാണികൾക്കു തോന്നിപ്പോയി. കർണ്ണൻ ആ വേൽ കൈയിലെടുത്തപ്പോൾത്തന്നെ വാനിൽ ഭൂതങ്ങൾ ആർത്തു. ബഹളമായ കൊടുങ്കാറ്റ് വീശി. ആകാശത്തുനിന്ന് ഘോരമായ അശനിയും മന്നിൽ പതിച്ചു. ആ മായയെ ഭസ്മമാക്കുന്നവിധം ജ്വലിച്ചുകൊണ്ട് അത് രക്ഷസ്സിന്റെ നെഞ്ച് ആഞ്ഞ് കീറിപ്പിളർന്നു. ജ്വലിച്ചുകൊണ്ട് അത് ആകാശത്തേക്കുയർന്ന്, രാത്രിനക്ഷത്രങ്ങളുടെ ഇടയിൽ ചെന്നുകയറി. വിചിത്രവും, ദിവ്യവും, നൈശാചരവും, വാനവവുമായ ശസ്ത്രങ്ങളെ മയക്കിയ ഘടോൽക്കചൻ ഘോരമായ ആരവം മുഴക്കിക്കൊണ്ട്, ആ ശക്രശക്തിപ്രഭാവത്താൽ ജീവൻ വെടിഞ്ഞു. ജീവൻ പോയിട്ടും ആ രാക്ഷസൻ ശത്രുക്ഷയത്തിന്നായി ആശ്ചര്യകരമായ കർമ്മം ചെയ്തു. ശക്തികൊണ്ട് മർമ്മം അറ്റവനായ അവൻ ശൈലമേഘംപോലെ വളർന്നു. അങ്ങനെ ഭീമകർമ്മാവായ രാക്ഷസൻ ഘോരമായ ആകാരം കൈക്കൊണ്ട് പെട്ടെന്നു നിലത്തു വീണു. ചത്തിട്ടും അവൻ നിന്റെ പടയിലുള്ള ഒരു വിഭാഗം സൈന്യത്തെ ചമ്മന്തിയാക്കിക്കളഞ്ഞു. കർണ്ണന്റെ ശക്തിയേറ്റ ഉടനെ ദേഹം വല്ലാതെ വർദ്ധിപ്പിച്ച ആ രാക്ഷസേന്ദ്രൻ വേഗത്തിൽ താഴെ വീഴുകയാൽ പാണ്ഡവന്മാർക്കു പ്രിയം ചെയ്യുന്നവനായ ആ രാക്ഷസൻ ചത്തിട്ടും മുടിച്ചു കൗരവന്മാരുടെ ഒരു അക്ഷൗഹിണിയെ.

ഉടനെ കൗരവന്മാർ അത്യാഹ്ളാദത്തോടെ സിംഹനാദം പൊഴിച്ചു. ഭേരീനാദം മുഴക്കി. ശംഖ്, ആനകം, മുരജം എന്നിവ മുഴക്കി. മായാനാശവും, രാക്ഷസധ്വംസവും കണ്ട് ഏറ്റവും ഹർഷത്തോടെ കൗരവന്മാർ ആർത്തു. വൃത്രാസുരനെ കൊന്നപ്പോൾ ദേവന്മാർ ഇന്ദ്രനെ വാഴ്ത്തിയതുപോലെ വാഴ്ത്തപ്പെടുന്ന കർണ്ണൻ നിന്റെ പുത്രന്റെ വാഹനത്തിൽക്കയറി പ്രത്യക്ഷമായി കൗരവസൈന്യത്തിൽ ചെന്നെത്തി."

**181. രാത്രിയുദ്ധം – കൃഷ്ണന്റെ ഹർഷം** സഞ്ജയൻ പറഞ്ഞു: "ഇടിഞ്ഞുവീണ പർവ്വതംപോലെ ഘടോൽക്കചൻ ചത്തുവീണതു കണ്ടപ്പോൾ പാണ്ഡവന്മാരെല്ലാം ശോകബാ

ഷ്പാകുലനേത്രന്മാരായിത്തീർന്നു. എന്നാൽ വാസുദേവന്നു മാത്രം യാതൊരു വ്യസനവും കണ്ടില്ല. എന്നുതന്നെയല്ല, അത്യാഹ്ളാദത്തോടെ, പാണ്ഡവന്മാർക്കു ദുഃഖം തോന്നിക്കുന്നമട്ടിൽ സിംഹനാദം മുഴക്കുകയും ചെയ്തു. അദ്ദേഹം ഉച്ചത്തിൽ അലറി അർജ്ജുനനെ സന്തോഷത്തോടെ ആലിംഗനംചെയ്തു. കടിഞ്ഞാണു വിട്ട് വീണ്ടും അലറി! കാറ്റേറ്റ വൃക്ഷംപോലെ നിന്ന് നൃത്തമാടി. വീണ്ടും വീണ്ടും പാർത്ഥനെ കെട്ടിപ്പിടിക്കുകയും നൃത്തംചെയ്യുകയും ചെയ്തു. തേർത്തടത്തിൽ ഇരുന്ന് അടങ്ങാത്ത സന്തോഷത്തോടെ കൈകൊട്ടി വീണ്ടും വീണ്ടും ആർത്തു. കേശവന്റെ അടങ്ങാത്ത ആ ഹർഷം കണ്ട് ധനഞ്ജയൻ അധികം ഹർഷമില്ലാത്തമട്ടിൽ കേശവനോടു ചോദിച്ചു: 'മധുസൂദനാ! അങ്ങയുടെ ഈ ഹർഷം അസ്ഥാനത്താണെന്നു ഞാൻ വിചാരിക്കുന്നു. ഘടോൽക്കചന്റെ വധം കണ്ട് ഏറ്റവും ദുഃഖിക്കേണ്ട ഈ സന്ദർഭത്തിൽ ഭവാൻ ഇപ്രകാരം സന്തോഷം പ്രദർശിപ്പിക്കുന്നത് ഉചിതമാണോ? നാം ആ വധത്തിൽ ദുഃഖിക്കേണ്ട നേരമല്ലേ? ഹൈഡിംബനെ കൊന്നതു കണ്ട് സൈന്യങ്ങളൊക്കെ ഒഴിഞ്ഞിരിക്കുന്നു. ഞങ്ങളും ദുഃഖിക്കുന്നത് ഭവാൻ കാണുന്നില്ലേ? ഭവാന്റെ ഈ ഹർഷത്തിന്നുള്ള കാരണം ചെറുതാണെന്നു ഞാൻ വിചാരിക്കുന്നില്ല. തക്കതായ കാരണമില്ലാതെ ഭവാൻ ഈ അനവസരത്തിൽ ആഹ്ളാദിക്കുകയില്ല അല്ലയോ സത്യസ്വരൂപാ! ഭവാൻ എന്നോട് സത്യമായ കാര്യം പറയണേ! ഇത് ഗൂഢമല്ലെങ്കിൽ കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട് ജനാർദ്ദനാ! ധൈര്യത്തിന്റെ വൈകൃതമായ ഇക്കാര്യം ഭവാൻ പറഞ്ഞാലും. സമുദ്രം വറ്റുന്നവിധം, മേരു സ്ഥാനംമാറുന്നവിധം, ഭവാന്റെ ഈ ലാഘവത്തിൽ ഞാൻ അത്ഭുതപ്പെടുന്നു. അത്യത്ഭുതംതന്നെ ഭവാന്റെ കർമ്മം!'

വാസുദേവൻ പറഞ്ഞു: ''ഹേ, ധനഞ്ജയാ! എനിക്ക് അധികമായ ഹർഷമുണ്ടായതിന്റെ കാരണം ഞാൻ പറയാം. അതു നീ കേൾക്കുക! മനസ്സിന്ന് വളരെ പ്രസാദകരവും ഉത്തമവുമാണ് ആ കാര്യം. ഘടോൽക്കചൻ കാരണം കർണ്ണൻ വേൽ നഷ്ടപ്പെടുത്തി. ആ വേൽ നഷ്ടപ്പെട്ടതുകൊണ്ട് ഹേ ധനഞ്ജയാ! പോരിൽ കർണ്ണൻ കൊല്ലപ്പെട്ടു എന്നുതന്നെ ഭവാൻ കരുതിക്കൊള്ളുക! ആ വേൽ കൈയിലുള്ള കർണ്ണനോടു തുല്യനായ ഒരു പുരുഷൻ ഇന്നു ലോകത്തിലില്ല. കാർത്തികേയനോട് എന്ന വിധം കർണ്ണനോടു നേരിട്ടു നില്ക്കുവാൻ ആരുമില്ല. ഭാഗ്യം തന്നെ അവന്റെ ചട്ടയും നഷ്ടമാക്കി! അവന്റെ കുണ്ഡലവും നഷ്ടമാക്കി. ഭാഗ്യംതന്നെ! അവന്റെ അമോഘമായ വേലും ഘടോൽക്കചനിൽ പ്രയോഗിച്ചു നഷ്ടപ്പെടുത്തി. വശിയായ കർണ്ണനൊരുത്തൻ വാനോരോടുകൂടിയ മൂന്നു ലോകവും ജയിക്കും! ഇന്ദ്രനും വൈശ്രവണനും, വരുണനും, യമനും പോരാ പോരിൽ കർണ്ണനോടേല്ക്കുവാൻ. അങ്ങ് ഗാണ്ഡീവംകൊണ്ടും ഞാൻ സുദർശനചക്രംകൊണ്ടും എതിർത്താലും അപ്രകാരമുള്ള നരമുഖ്യനെ ജയിക്കുവാൻ സാദ്ധ്യമല്ല. നിന്റെ ഗുണത്തിന്നുവേണ്ടി മായാരൂപം സ്വീകരിച്ച് ദേവേന്ദ്രൻ കുണ്ഡലം വാങ്ങുകയും ചട്ട നഷ്ടപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ ചട്ടയും കുണ്ഡലങ്ങളും അറുത്ത് വേർപെടുത്തി കർണ്ണൻ ഇന്ദ്രന്നു നല്കുകയാലാണ് അവൻ വൈകർത്തനൻ എന്നു പ്രസിദ്ധനായത്. ചൊടിച്ച സർപ്പം മന്ത്രത്താൽ സ്തംഭിപ്പിക്കപ്പെട്ടപോലെയും ജ്വാലകെട്ട അഗ്നിപോലെയുമാണ് ഇന്നു ഞാൻ കർണ്ണനെ കാണുന്നത്. മഹാത്മാവായ ഇന്ദ്രൻ കർണ്ണന് ആ വേൽ നല്കിയ ദിവസംമുതൽ ഘടോൽക്കചനിൽ പ്രയോഗിച്ചുവിട്ട ഈ നിമിഷംവരെ കർണ്ണൻ കുണ്ഡലവും കവചവും കൈമാറി തനിക്കു ലഭിച്ച ഈ വേൽകൊണ്ട് നിന്നെ കൊന്നുകളഞ്ഞു എന്നുതന്നെ വിചാരിക്കുകയായിരുന്നു. ഇത്തരത്തിൽ ആ വേൽ നഷ്ടപ്പെട്ടാലും നിനക്കല്ലാതെ വേറെ ആർക്കും കർണ്ണനെ കൊല്ലുവാൻ കഴികയില്ല. ബ്രഹ്മണ്യനും, സത്യവാനും, തപസ്വിയും, നിയതവ്രതനും, ശത്രുക്കളിൽപ്പോലും ദയാലുവുമാണ് കർണ്ണൻ. അതിനാൽ വൃഷൻ എന്ന പേർ പ്രസിദ്ധമായി. യുദ്ധശൗണ്ഡവനും, മഹാബാഹുവും എപ്പോഴും വില്ലെടുത്ത് സന്നദ്ധനായവനും, ആനത്തലവന്മാരോട് കാട്ടിൽ സിംഹം ആർക്കുന്നപോലെ ഗർജ്ജിക്കുന്നവനുമായ കർണ്ണൻ പടത്തലയ്ക്കൽ രഥിമുഖ്യന്മാരെ വിമദന്മാരാക്കിത്തീർക്കുന്നു. മദ്ധ്യാഹ്നസൂര്യനെപ്പോലെ അവന്റെനേരേ നോക്കുവാൻപോലും അശക്യരാണ് യോഗ്യന്മാരായ നിന്റെ ഭടന്മാർപോലും. ശരജാലങ്ങളാകുന്ന രശ്മികൾ ചിതറി ശരല്ക്കാലത്തെ സൂര്യനെപ്പോലെ, വലിയ മഴക്കാറുപോലെ ശരധാരകൾ തൂകുന്ന, ദിവ്യാസ്ത്രങ്ങൾ വർഷിക്കുന്ന കർണ്ണനെ ജയിക്കുവാൻ വാനവർക്കും, മാംസരക്തം വർഷിക്കുന്ന അസുരന്മാർക്കും കഴികയില്ല. ചട്ട പോയി കുണ്ഡലവും നഷ്ടപ്പെട്ട് ഇപ്പോൾ ശക്രദത്തമായ വേലും പോവുകയാൽ ഇപ്പോൾ കർണ്ണൻ മർത്ത്യനായിത്തീർന്നു!

ഇവനെ കൊല്ലുന്നതിന്നുള്ള സൂത്രം ഇനി ഞാൻ പറഞ്ഞുതരാം. പ്രമത്തനായവനെ പഴുതുനോക്കി അപ്രമത്തനായവൻ സംഹരിക്കണമെന്നു ധരിക്കുക! തേരിന്റെ ഉരുൾ പടക്കളത്തിൽ താണ് കഷ്ടത്തിലാകുന്ന ഘട്ടം നോക്കി പണ്ടത്തെ സത്യം ചിന്തിച്ച് അവനെ കൊന്നുകളയണം. അസ്ത്രം കൈയിലെടുത്ത് ഇവനെ കൊല്ലുവാൻ സാദ്ധ്യമല്ല. ഇപ്പോഴും അജയ്യനാണ് കർണ്ണൻ! വജ്രപാണിക്കുപോലും അവനെ ഹനിക്കുവാൻ സാദ്ധ്യമല്ല.

മഹാത്മാവും ചേദിരാജാവുമായ ജരാസന്ധനേയും, നിഷാദനും കൈയൂക്ക് കൂടിയവനുമായ ഏകലവ്യനേയും ജയിക്കുവാൻ സാദ്ധ്യമല്ലാതിരുന്നതുകൊണ്ട് നിന്റെ ഹിതത്തിന്നുവേണ്ടി ഓരോ സൂത്രം പ്രയോഗിച്ച് അവരുടെയെല്ലാം കഥ ഞാൻ മുമ്പേ തന്നെ തീർത്തു. മറ്റു രാക്ഷസാധീശ്വരന്മാരുടെ കഥയും അവസാനിച്ചു. ഹിഡിംബൻ, കിർമ്മീരൻ, ബകൻ മുതലായവർ, അലായുധൻ എന്നീ ശത്രുഘാതികൾ കഴിഞ്ഞു. ഘടോൽക്കചൻ ഘോരകർമ്മാവുമായിരുന്നു.''

**182. രാത്രിയുദ്ധം – കൃഷ്ണൻ പ്രയോഗിച്ച സൂത്രങ്ങൾ അർജ്ജുനനോടു പറയുന്നു** അർജ്ജുനൻ പറഞ്ഞു: ''എന്റെ ഹിതത്തിന്നുവേണ്ടി ഏതേതു സൂത്രങ്ങൾ പ്രയോഗിച്ചാണ് ജരാസന്ധൻ മുതലായ രാജാക്കന്മാരെ ഭവാൻ കൊലപ്പെടുത്തിയതെന്നു പറഞ്ഞാലും.''

വാസുദേവൻ പറഞ്ഞു: ''ചേദിരാജാവായ ജരാസന്ധനും, മഹാശക്തനായ നിഷാദനും മുമ്പേതന്നെ കൊല്ലപ്പെട്ടില്ലെങ്കിൽ അവർ ഈ സന്ദർഭത്തിൽ ഭയം വർദ്ധിപ്പിക്കുന്നവരായിത്തീരുമായിരുന്നു. എങ്ങനെയാണെന്നു പറയാം. ഈ യുദ്ധാരംഭസമയത്ത് സുയോധനൻ ചെന്ന് ആ രഥിശ്രേഷ്ഠന്മാരെ വരിക്കും. പാണ്ഡവന്മാരുമായി ദ്വേഷമുള്ള അവർ കൗരവപക്ഷത്തിൽ ചേരും. അവരാണെങ്കിൽ വില്ലാളിവീരന്മാരും, അസ്ത്രജ്ഞന്മാരും, പടുവിക്രമികളുമാണ്. ദേവസന്നിഭരായ അവർ ധാർത്തരാഷ്ട്രനെ രക്ഷിക്കാതിരിക്കയില്ല. സൂതപുത്രനായ കർണ്ണൻ, ചേദിരാജാവായ ജരാസന്ധൻ, നിഷാദരാജപുത്രൻ ഇവരൊന്നിച്ച് ദുര്യോധനനുമായി ചേർന്നാൽ പിന്നെ പറയാനുണ്ടോ! ഭൂമി മുഴുവൻ അവർ ജയിക്കും! അവരെയെല്ലാം അവരവർക്ക് തക്കതായ സൂത്രം പ്രയോഗിച്ച് എങ്ങനെയാണു കൊന്നുകളഞ്ഞതെന്നു ഞാൻ പറയാം. സൂത്രംകൂടാതെ ദേവന്മാർക്കു പോലും അവരെ ജയിക്കുവാൻ സാദ്ധ്യമല്ല. അവർ ഓരോരുത്തരും അമരപ്പടയോടുപോലും പോരിൽ പൊരുതുവാൻ സമർത്ഥരാണ്. ലോകപാലകന്മാർതന്നെ സൈന്യാധിപരായിക്കൊള്ളട്ടെ, അവർക്ക് അതൊന്നും തടസ്സമാകയില്ല.

ബലഭദ്രനാൽ അവമാനിതനായ ജരാസന്ധൻ ചൊടിച്ച് നമ്മെ കൊല്ലുവാനായി സർവ്വസംഹാരിയായ ഗദ ആഞ്ഞെറിഞ്ഞു. ആകാശത്തിന്നു സീമന്തരേഖ നിർമ്മിച്ചുകൊണ്ട് ആ ഗദ അഗ്നികാന്തിയോടുകൂടി ഇന്ദ്രൻ വിട്ട അശനിപോലെ [illegible]ന്ന തായിക്കണ്ട് ബലഭദ്രൻ സ്ഥൂണാകർണ്ണാസ്ത്രം [illegible]യെത്തടുക്കുവാനായി വിട്ടു. അസ്ത്രവേഗമേറ്റ് ആ ഗദ പോയി ഭൂമിയിൽ ചെന്നുവീണു. പർവ്വതങ്ങൾ പിളരുകയും ഭൂമി കുലുങ്ങുകയും ചെയ്തു. ആ പർവ്വതത്തിൽ ഘോരരാക്ഷസിയായ ജര

പാർക്കുന്നുണ്ടായിരുന്നു. ശത്രുജിത്തായ ജരാസന്ധനെ സന്ധിപ്പിച്ചു ജീവിപ്പിച്ചവളാണ് ആ രാക്ഷസി. രണ്ടമ്മമാരിൽ പകുതി പകുതി മെയ്യായിട്ടു പിറന്നവനാണ് അവൻ. ആ ശരീരഭാഗങ്ങൾ ഒന്നായിച്ചേർത്തവളാണ് ജര. അവൾ അപ്രകാരം സന്ധിപ്പിച്ചതുകൊണ്ട് അവൻ ജരാസന്ധൻ എന്നു പ്രസിദ്ധനായി. പുത്രന്മാരോടും ബന്ധുക്കളോടുംകൂടി അവൾ പാർക്കുന്നിടത്ത് സ്ഥൂണാകർണ്ണശരവും ഗദയുംകൂടി ചെന്നു വീണു. അവയേറ്റ് ആ രാക്ഷസി ചത്തു പോയി. ജരാസന്ധന് പോരാടുവാൻ ഗദയും നഷ്ടപ്പെട്ടു. ഗദ പോയ അവൻ ഭീമനാൽ കൊല്ലപ്പെട്ടു. അതെല്ലാം ഭവാൻ കണ്ടതാണല്ലോ. പ്രതാപവാനായ ജരാസന്ധൻ ഗദയുമെടുത്തു നില്ക്കുകയാണെങ്കിൽ ആ നരോത്തമനെ കൊല്ലുവാൻ ഇന്ദ്രാദിദേവന്മാർക്കുപോലും കഴിയുകയില്ല. പിന്നെ നിഷാദിയുടെ കാര്യം പറയാം. നിന്റെ നന്മയ്ക്കായി നിഷാദിയുടെ പെരുവിരൽ നശിപ്പിച്ചു. ദ്രോണന്ന് ഗുരുദക്ഷിണയായി അതു ചതിയാൽ ആ സത്യവിക്രമൻ നല്കേണ്ടിവന്നു. പെരുവിരൽ മുറിക്കപ്പെട്ട അവൻ വനത്തിൽ വാഴുന്ന മഹാമാനിയായ ഭാർഗ്ഗവരാമന്നു തുല്യനാണ്. തള്ളവിരലുള്ള ഏകലവ്യനെ ജയിക്കുവാൻ ദേവദാനവന്മാർക്കുപോലും കഴിയുകയില്ല. രാക്ഷസന്മാർക്കും നാഗങ്ങൾക്കുപോലും കൊല്ലുവാൻ കഴിയുകയില്ല. പിന്നെ മനുഷ്യർക്കുണ്ടോ എതിർത്തുനോക്കുവാൻ കഴിയുന്നു? വിക്രാന്തനായ ചൈദ്യനേയും നീ കാൺകേയല്ലേ ഞാൻ കൊന്നുവീഴ്ത്തിയത്. ഏതു ദേവാസുരന്മാർക്കാണ് അവനെ കൊല്ലുവാൻ കഴിയുക? നിന്നോടുകൂടിച്ചേർന്ന് മറ്റു ദൈത്യാംശജാതന്മാരേയും, അവനേയും കൊല്ലുവാനായിട്ടാണു ഞാൻ പിറന്നത്. ഹിഡിംബൻ, ബകൻ, കിർമ്മീരൻ എന്നിവരെയെല്ലാം ഭീമൻ കൊന്നുകളഞ്ഞു. ബ്രഹ്മയജ്ഞങ്ങൾക്കു വിഘ്നംചെയ്യുന്ന അവർ രാവണനെപ്പോലെ ശക്തരായിരുന്നു. അപ്രകാരമുള്ള അലായുധനെ ഭീമപുത്രനും കൊന്നു. ഹൈഡിംബനെ കർണ്ണനെക്കൊണ്ടും കൗശലം പ്രയോഗിച്ച് ഞാൻ കൊല്ലിച്ചു. ആ മഹായുദ്ധത്തിൽ കർണ്ണൻ ഇവനെ വേൽ പ്രയോഗിച്ചു കൊന്നില്ലെങ്കിൽ ഈ ഭീമപുത്രനായ ഘടോൽക്കചനെ ഞാൻ കൊല്ലേണ്ടതായി വന്നുകൂടുമായിരുന്നു. നിങ്ങളുടെ ഇഷ്ടം ചിന്തിച്ച് ഞാൻ ഇവനെ ഇതിന്നുമുമ്പ് കൊല്ലാതിരുന്നതാണ്. ഇവൻ ബ്രാഹ്മണദ്വേഷിയും രാക്ഷസനുമാണ്. യജ്ഞം മുടിക്കുന്ന പാപിഷ്ഠനാണ് ഇവൻ. അതുകൊണ്ടാണ് ഞാൻ ഇവനെ ഇത്തരത്തിൽ കൊല്ലിച്ചത്. ഉപായം പ്രയോഗിച്ച് ശക്രൻ നല്കിയ ശക്തി ഞാൻ ഇങ്ങനെ തെറ്റിച്ചുവിട്ടു. ധർമ്മദ്വേഷികളെല്ലാം എനിക്കു വദ്ധ്യന്മാരാണ് അർജ്ജുനാ! ധർമ്മത്തെ നിലനിർത്തുവാനായി ഞാനങ്ങനെ ശപഥം ചെയ്തിട്ടുണ്ട് അർജ്ജുനാ. ബ്രഹ്മം, സത്യം, ദമം ശൗചം, ഹ്രീ, ശ്രീ, ധർമ്മം, ധൃതി, ക്ഷമ ഇവ ഏതേതു ദിക്കിലുണ്ടോ അവിടെയെല്ലാം എപ്പോഴും ഞാനുമുണ്ട്. നീ കർണ്ണനിൽ പ്രമാദംകൂടാതെ നില്ക്കണം, നീ താങ്ങുന്നതിന്നുവേണ്ടി ഞാൻ കൗശലം പറഞ്ഞുതന്നതാണ്. ദുര്യോധനനേയും ഭീമൻ കൊല്ലുന്നതാണ്. അവന്നും നിനക്കും ഞാൻ വധോപായം പറഞ്ഞുതരാം. ഇപ്പോൾ ശത്രുപ്പടയിൽ വല്ലാത്ത ആർപ്പുവിളി കേൾക്കുന്നുണ്ട്. നിന്റെ സൈന്യങ്ങൾ പത്തുദിക്കിലേക്കും ഇതാ പാഞ്ഞോടുന്നു. 'നോക്കൂ! പോരിൽ മെച്ചംനേടിയ കൗരവന്മാർ നിന്റെ പടയെ തകർത്തുവിടുകയാണ്. പോരിൽ യോധാഗ്രിമനായ ദ്രോണൻ നമ്മെ ചുട്ടെരിക്കുകയാണ്!''

**183. രാത്രിയുദ്ധം - കർണ്ണൻ എന്തുകൊണ്ടാണ് വേൽ അർജ്ജുനനിൽ പ്രയോഗിക്കാതിരുന്നതെന്ന് കൃഷ്ണൻ പറയുന്നു** ധൃതരാഷ്ട്രൻ പറഞ്ഞു: "ഒരു വീരനെ കൊന്നുകഴിഞ്ഞാൽ ആ വേൽ കർണ്ണന്നു പാഴിലായിപ്പോകുന്നതാണല്ലോ. ഇക്കാര്യം അറിഞ്ഞിരുന്നിട്ടും കർണ്ണൻ എന്തുകൊണ്ടാണ് അന്യന്മാരെ വിട്ട് അർജ്ജുനനിൽ ആ വേൽ ചാട്ടാതിരുന്നത്? വേലേറ്റ് അർജ്ജുനന്റെ കഥകഴിഞ്ഞാൽ പിന്നെ പാണ്ഡവസൃഞ്ജയന്മാരൊക്കെ ചത്തതു തന്നെ! യുദ്ധത്തിൽ കർണ്ണൻ അർജ്ജുനനെക്കൊന്ന് എന്തുകൊണ്ടാണ് വിജയം നേടാതിരുന്നത്? വിളിച്ചാൽ അർജ്ജുനൻ പിൻതിരിക്കുന്നതല്ലെന്ന് അവന്ന് ഒരു വ്രതമുള്ളനിലയ്ക്ക് കർണ്ണൻ അർജ്ജുനനെ പോരിന്നു വിളിക്കേണ്ടതായിരുന്നില്ലേ? എന്തേ വിളിക്കാഞ്ഞത്? ദ്വൈരഥത്തിൽ ഫൽഗുനനെ വരുത്തിപ്പോരാടി വൃഷൻ എന്തുകൊണ്ട് ശക്രദത്തമായ വേൽ പ്രയോഗിച്ച് അവനെക്കൊന്നില്ല? പറയൂ സഞ്ജയാ, ഇതിന്റെ കാരണം! എന്റെ പുത്രൻ ബുദ്ധികെട്ടവനും നിസ്സഹായനുമാണ്. അവന്ന് ഏറ്റവും വിലപ്പെട്ട ആ വേൽ, ജയത്തിന്നാശ്രയമായ ആ ശക്തി, വാസുദേവൻ തെറ്റിച്ച് ഭീമപുത്രനിൽ പതിപ്പിച്ചില്ലേ? മുടന്തൻ ചെന്നെടുത്ത പഴം ബലവാൻ തട്ടിപ്പറിച്ച മട്ടിലല്ലേ അമോഘമായ വേൽ ഭീമപുത്രനിൽ പ്രയോഗിച്ചു പാഴാക്കിക്കളഞ്ഞത്? നായയും പന്നിയുംകൂടി പോരാടി രണ്ടുംചത്തുപോയാൽ ചണ്ഡാലന്നു ലാഭമായി. അപ്രകാരം കർണ്ണഘടോല്ക്കചന്മാർ പോരാടിച്ചത്താൽ കൃഷ്ണന്നു ലാഭമായി. ഘടോല്ക്കചൻ കർണ്ണനെ കൊന്നാൽ പാണ്ഡവന്മാർക്കു വലിയ നേട്ടമായി. വൈകർത്തനൻ ഘടോൽക്കചനെക്കൊന്നാലേ ശക്തിനാശംകൊണ്ടു കാര്യം നേടുകയുള്ളു- എന്ന് ആ പ്രാജ്ഞൻ പ്രജ്ഞകൊണ്ടു ചിന്തിച്ചുകണ്ടിട്ടാണ് പോരിൽ കർണ്ണനെക്കൊണ്ടു ഘടോല്ക്കചനെ കൊല്ലിച്ചത്. പാണ്ഡന്മാർക്കു പ്രിയത്തിന്നുവേണ്ടി വാസുദേവൻ അതു ചെയ്യിച്ചു.''

സഞ്ജയൻ പറഞ്ഞു: "മധുമർദ്ദനനായ കൃഷ്ണൻ കർണ്ണന്റെ ആഗ്രഹം മനസ്സിലാക്കി ഉടനെതന്നെ ഘടോല്ക്കചനെ കർണ്ണനുമായി ദ്വൈരഥത്തിന്നു പറഞ്ഞുവിട്ടു. മഹാവീര്യനായ ഭീമപുത്രനെ മഹാബുദ്ധിമാനായ കൃഷ്ണൻ അമോഘമായ ശക്തിയെ നശിപ്പിക്കുവാൻവേണ്ടി ഏർപ്പെടുത്തി. നിന്റെ ദുർമ്മന്ത്രമെല്ലാം അറിയുന്ന കൃഷ്ണൻ കർണ്ണനിൽനിന്ന് അർജ്ജുനനെ രക്ഷപ്പെടുത്തി. കർണ്ണനിൽനിന്നു കൃഷ്ണൻ അർജ്ജുനനെ കാത്തിരുന്നില്ലെങ്കിൽ നമ്മൾ കൃതകൃത്യന്മാരാകുമായിരുന്നു. അർജ്ജുനൻ അശ്വങ്ങളോടും, ധ്വജരഥങ്ങളോടുംകൂടി കർണ്ണനാൽ വധിക്കപ്പെടുമായിരുന്നു. യഥാവസരം വേണ്ട ഉപായങ്ങൾ കൃഷ്ണൻ ചെയ്യുന്നതുകൊണ്ട്, കൃഷ്ണൻ പാലിക്കുന്ന പാണ്ഡവന്മാർ ശത്രുക്കളെ ജയിക്കുന്നു. വിശേഷിച്ചും കൃഷ്ണൻ പാണ്ഡവരെ 'അമോഘ' യിൽനിന്നു കാത്തു. ഇടിത്തീയിൽ മരമെന്നപോലെ കർണ്ണന്റെ വേൽപ്രയോഗം പാണ്ഡവരെ നശിപ്പിക്കുമെന്ന് കൃഷ്ണന്ന് അറിയാമായിരുന്നു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "വിരോധിയായ ദുർമ്മന്ത്രിയുള്ളവനും മാനിയുമായ എന്റെ പുത്രൻ എന്തിനു കൊള്ളും? അവന്റെ വലിയ ഉദ്ദേശമൊക്കെ നശിച്ചില്ലേ? കർണ്ണൻ മഹാബുദ്ധിമാനായിരുന്നിട്ടും സർവ്വശസ്ത്രധരോത്തമനായിരുന്നിട്ടും എന്തു കാര്യമുണ്ടായി! അമോഘയായ ആ ശക്തി അവൻ എന്തേ പാർത്ഥനിൽ ചാട്ടാതിരുന്നത്? ആ കാര്യം നീ എന്തേ പറയാഞ്ഞത്?''

സഞ്ജയൻ പറഞ്ഞു: "ദുര്യോധനൻ, ശകുനി, ഞാൻ, ദുശ്ശാസനൻ എന്നിവരൊക്കെക്കൂടി രാത്രിതോറും കർണ്ണനോട് അപേക്ഷിക്കാറുണ്ട്. പടയൊക്കെ വിടൂ, ആ വേൽ എടുത്തു ഭവാൻ അർജ്ജുനനെക്കൊല്ലൂ. നമുക്കു വേഗത്തിൽ പാണ്ഡുപാഞ്ചാലന്മാരെയെല്ലാം ദാസന്മാരുടെ മാതിരി നേടാം. അപ്പോൾ മറ്റൊരു ചിന്ത പൊങ്ങിവന്നു. അർജ്ജുനനെ കർണ്ണൻ കൊന്നുകഴിഞ്ഞാൽ കൃഷ്ണൻ ആ സ്ഥാനത്തേക്കു മറ്റൊരു പാണ്ഡവനെ വാഴിക്കും. അതും ദുർഘടമാകും. അതുകൊണ്ട് ആ വേൽകൊണ്ട് അർജ്ജുനനെയല്ല, കൃഷ്ണനെയാണു കൊല്ലേണ്ടത്. കൃഷ്ണൻ പാണ്ഡവന്മാരാകുന്ന മഹാവൃക്ഷത്തിന്റെ വേരാണ്, പാർത്ഥൻ സ്കന്ധമാണ്. മറ്റു പാണ്ഡവന്മാരൊക്കെ കൊമ്പുകളാണ്. പാഞ്ചാലന്മാർ ഇലകളാണ്. കൃഷ്ണൻ പാർത്ഥന്മാർക്കാശ്രയമാണ്. ബലമാണ്, ധനമാണ്. അവർക്കാശ്രയം കൃഷ്ണനാണ്; നക്ഷത്രങ്ങൾക്കു ചന്ദ്രനെന്നപോലെയാണ്. അതുകൊണ്ട് ഇലയും കൊമ്പും സ്കന്ധവുമൊക്കെ വിട്ട് അങ്ങെന്നും കാണേണ്ടത് പാണ്ഡവന്മാർക്കു വേരായ കൃഷ്ണനെയാണ്. കർണ്ണൻ ദാശാർഹനായ കൃഷ്ണനെയാണു കൊന്നതെങ്കിൽ നിന്റെ പാട്ടിൽ ഈ ഭൂമിയൊക്കെ വരും തീർച്ചയാണ്.

മഹാത്മാവായ അവൻ മരിച്ചു മന്നിൽ വീണാൽ കടലും മവയു മടക്കമുള്ള ഭൂമിയൊക്കെ നിന്റെ പാട്ടിലാകും. ആ ബുദ്ധി ഭവാൻ ഉറപ്പിച്ചുവെച്ചുകൊള്ളുക. മൂന്നുലോകത്തിന്റേയും ഈശ്വരനായ കൃഷ്ണൻ ഇരിക്കെ പോരിൽ ജയിക്കുക സാദ്ധ്യമല്ല. കൗന്തേയനായ അർജ്ജുനനെ എപ്പോഴും കേശവൻ സംരക്ഷിക്കും. കർണ്ണന്റെ മുമ്പിൽ ഒരിക്കലും കേശവൻ അർജ്ജുനനെ നിർത്തുവാൻ ശ്രമിക്കുകയില്ല. മറ്റുവല്ല തേരാളിവീരന്മാരേയും അച്യുതൻ അങ്ങോട്ടു വിടും. അങ്ങനെ അമോഘമായ ശരത്തെ നശിപ്പിക്കുവാൻ ശ്രമിക്കുകയായിരുന്നു കൃഷ്ണൻ. മഹാശയനായ കൃഷ്ണൻ ഇപ്രകാരം കർണ്ണനിൽ നിന്ന് അർജ്ജുനനെ കാത്തുകൊണ്ടിരുന്നു. പിന്നെ രാജാവേ, തന്നെത്താൻ രക്ഷിക്കാതിരിക്കുമോ കൃഷ്ണൻ? പിന്നെ ഞാൻ ഓർക്കുകയാണ് കൃഷ്ണനെ, ചക്രപാണിയായ ജനാർദ്ദനനെ, ജയിക്കുവാൻ ഈ മൂന്നു ലോകത്തിലും ഒരാളുമില്ല. ഒരുദിവസം കൃഷ്ണനോട് മഹാരഥനായ സാത്യകി ചോദിച്ചു: 'കർണ്ണന്ന് ആ വേലിൽ വലിയ വിശ്വാസമുണ്ട്. അമിതവിക്രമമായ് ആ വേൽ എന്തേ കർണ്ണൻ അർജ്ജുനനിൽ ചാട്ടാതിരുന്നുത്?''

വാസുദേവൻ പറഞ്ഞു: "ദുശ്ശാസനനും, ശകുനിയും, കർണ്ണനും, സിന്ധുരാജാവും, ദുര്യോധനനോടുകൂടിയിരുന്ന് നിത്യവും കാര്യാലോചന നടത്താറുണ്ട്. 'ഹേ, മഹേഷ്വാസനായ കർണ്ണാ! പോരിൽ നിസ്സീമവിക്രമനായ കർണ്ണാ! നീ ഈ വേൽ മറ്റാരിലും ചാട്ടി പാഴാക്കിക്കളയരുത്. മഹാരഥനായ ധനഞ്ജയനിലല്ലാതെ മറ്റാരിലും പ്രയോഗിക്കരുത്. അവർക്കു കീർത്തിശാലിയായ അവൻ വാനോർക്ക് ഇന്ദ്രൻ എന്നപോലെയാണ്. അവൻ മൃതനായാൽ പാണ്ഡവന്മാരും സൃഞ്ജയന്മാരും മറ്റുമില്ലാതാകും. അഗ്നി പോയാൽ സുരന്മാരെന്നപോലെ പാണ്ഡവന്മാരുടെ സകല ശ്രേയസ്സും നശിക്കും.' ദുര്യോധനാദികളുടെ അപേക്ഷകേട്ട് കർണ്ണൻ 'അപ്രകാരംതന്നെയാകാം' എന്നു മറുപടി പറഞ്ഞു. കർണ്ണന്റെ മനസ്സിൽ എപ്പോഴും 'അർജ്ജുനനെ കൊല്ലണം! അർജ്ജുനനെ കൊല്ലണം!' എന്ന ചിന്തതന്നെ! എടോ സാത്യകി, ഞാൻ എപ്പോഴും അവനെ മയക്കുകയായിരുന്നു. അതാണ് അർജ്ജുനനിൽ അവൻ വേൽ ചാട്ടാഞ്ഞത്. പൊരുതുന്ന അർജ്ജുനന്റെ മുമ്പിൽനിന്ന് ആ മൃത്യുവിനെ തട്ടിനീക്കാതെ എനിക്ക് ഉറക്കമാകട്ടെ, ഹർഷമാകട്ടെ ഇല്ലാതെ കഴിയുകയായിരുന്നു. ഭടോത്തമാ! ഘടോൽക്കചനിൽ ചാട്ടി ആ വേൽ നഷ്ടപ്പെടുത്തിയതിൽ അർജ്ജുനൻ മൃത്യുവക്ത്രത്തിൽനിന്നു രക്ഷപ്പെട്ടതായി ഞാൻ കരുതുന്നു. എന്റെ അച്ഛൻ അമ്മ ഭ്രാതാക്കന്മാർ നിങ്ങളെല്ലാവരുംതന്നെ എന്റെ പ്രാണൻകൂടി പോരിൽ അർജ്ജുനനെപ്പോലെ എനിക്കും പാല്യരല്ല. ത്രൈലോക്യത്തേക്കാളും ദുർല്ലഭമായ മറ്റേതിനേയും പാർത്ഥനായ ജിഷ്ണുകൂടാതെ ഞാൻ കാംക്ഷിക്കുന്നില്ല. അതാണ് എനിക്കേറ്റവും സന്തോഷമായ കാര്യം. പാർത്ഥൻ ചത്തുജീവിച്ചതായിട്ടാണ് ഞാനിപ്പോൾ കാണുന്നത്. ഇതിൽപ്പരം സന്തോഷമെന്തുണ്ട്. അതുകൊണ്ടാണു ഞാൻ ആ രാക്ഷസ്സനെ കർണ്ണന്റെ നേർക്കു വിടുവാൻ കാരണം. മറ്റാരും രാത്രിയിൽ കർണ്ണനിൽ ബാധചെയ്യുവാൻ ശക്തരല്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ദേവകീപുത്രൻ സാത്യകിയോടു പറഞ്ഞു. അർജ്ജുനന്റെ ഹിതത്തിന്നും പ്രിയത്തിന്നും ഒരുങ്ങിയവനാണല്ലോ കൃഷ്ണൻ."

**184. രാത്രിയുദ്ധം – ഘടോൽക്കചവധം കേട്ട് ദുഃഖിക്കുന്ന യുധിഷ്ഠിരനെ വ്യാസൻ സമാശ്വസിപ്പിക്കുന്നു** ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ! കർണ്ണദുര്യോധനന്മാർക്കും ശകുനിക്കും വിശേഷിച്ച് നിനക്കും നീതിപ്പിഴ കുറച്ചൊന്നുമല്ല. ഇന്ദ്രാദിദേവന്മാർക്കുപോലും അനിവാര്യവും ദുസ്സഹവുമായ ആ വേൽ ഒരാളെ മാത്രമേ പോരിൽ കൊല്ലുകയുള്ളു എന്നറിയാവുന്നതാണല്ലോ. അതെന്തുകൊണ്ടാണ് ആദ്യംതന്നെ, പോരുതുടങ്ങിയപ്പോൾത്തന്നെ, കൃഷ്ണന്റെ നേരെയോ അർജ്ജുനന്റെ നേരെയോ സൂതപുത്രൻ ചാട്ടാതിരുന്നത്? പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "യുദ്ധത്തിൽനിന്നു പോന്ന ഞങ്ങൾ എല്ലാ രാത്രിയിലും മന്ത്രാലോചനയ്ക്കു മുടങ്ങാതെ കൂടാറുണ്ട്. 'നാളെ പ്രഭാതമായാൽ കൃഷ്ണന്റെ നേരെയോ അർജ്ജുനന്റെ നേരെയോ വേൽ ചാട്ടണം കർണ്ണാ! അമാന്തിക്കരുത് കർണ്ണാ!' എന്നു നിത്യവും ഞങ്ങൾ പറയാറുണ്ട്. അന്നത്തെ രാത്രി കഴിഞ്ഞ് പ്രഭാതമായാൽ പിന്നെ കർണ്ണന്നാകട്ടെ, മറ്റു ഭടന്മാർക്കാകട്ടെ, ആ ചിന്ത വരാറില്ല. ദേവകൾ അവരുടെ ആ ബുദ്ധി നശിപ്പിക്കുകയായിരുന്നു. ദൈവം തന്നെ വലിയത്. അല്ലെങ്കിൽ തന്റെ കൈയിലിരിക്കുന്ന വേൽകൊണ്ട് കൃഷ്ണനേയോ അർജ്ജുനനേയോ കൊല്ലുവാൻ യാതൊരു വിഷമവുമില്ലാതിരിക്കെ, അതു ചെയ്യുവാനിടയായില്ലല്ലോ! അവന്റെ കൈയിലുള്ള വേൽ കാളരാത്രിപോലെയല്ലേ ആയിരുന്നത്? ദൈവം ബുദ്ധി പിഴപ്പിച്ചകാരണം സൂതപുത്രൻ അതു ചാട്ടിയില്ല. ദേവമായ കൊണ്ട് മോഹിതനായ കർണ്ണൻ ദേവകീപുത്രനിലോ ദേവേന്ദ്രതുല്യനായ പാർത്ഥനിലോ ചാട്ടിയില്ലല്ലോ. അവരെ ആ ദേവേന്ദ്രദത്തമായ ശക്തി ചാട്ടി കൊല്ലാമായിരുന്നില്ലേ?"

ധൃതരാഷ്ട്രൻ പറഞ്ഞു: "ദൈവയോഗത്താൽ നിങ്ങൾ നശിച്ചു! കൃഷ്ണന്റെ ഹിതംകൊണ്ടും നിങ്ങൾ നശിച്ചു. തൃണത്തിന്നു വിലയില്ലാത്ത ഹൈഡിംബനെക്കൊന്ന് ഇന്ദ്രദത്തമായ വേൽ കളഞ്ഞുകുളിച്ചില്ലേ? കർണ്ണനും എന്റെ മക്കളും മറ്റു രാജാക്കന്മാരും ഈ പ്രയോഗപ്പിഴകാരണം കാലപുരിയിലേക്കു ചെന്നു എന്നുതന്നെ വിചാരിച്ചോളൂ. (കുരുത്തംകെട്ട മക്കൾ!) എടോ സഞ്ജയാ, ഇനിയും പറയൂ! പിന്നെ യുദ്ധം ഉണ്ടായത് എങ്ങനെയൊക്കെയാണ്? ഹൈഡിംബൻ ചത്തതിന്നുശേഷം കുരുക്കളും പാണ്ഡവരും തമ്മിൽ എങ്ങനെ യുദ്ധമുണ്ടായി? പടകൂട്ടി ശസ്ത്രമെടുത്ത് ആരാണ് ദ്രോണനോടേറ്റത്? പാഞ്ചാലസൃഞ്ജയന്മാരായ ശത്രുക്കൾ പിന്നെ എങ്ങനെ യുദ്ധം ചെയ്തു? യൂപധ്വജനേയും സൈന്ധവനേയും വധിച്ചതുകൊണ്ട് ദ്രോണൻ സഹിക്കാതെ പ്രാണൻകളഞ്ഞ് ആ സൈന്യത്തിൽ കടന്നപ്പോൾ ജൃംഭിച്ച പുലിയെപ്പോലെ, വായ്തുറന്ന യമനെപ്പോലെ, എയ്തെത്തുന്ന ദ്രോണനോട് പാണ്ഡുസൃഞ്ജയന്മാർ എങ്ങനെ ഏറ്റു? ദുര്യോധനാദികളായ ആരൊക്കെയാണ് ആചാര്യനെ കാത്തുനിന്നത്? ദ്രൗണിയും കർണ്ണനും കൃപനും പോരിൽ എന്തുചെയ്തു? ദ്രോണനെ കൊല്ലുവാൻ നോക്കുന്ന അർജ്ജുനനും ഭീമസേനനും പോരിൽ എന്റെ ഭടന്മാരോട് എങ്ങനെയാണ് ഏറ്റത്? പറയൂ സഞ്ജയാ, സിന്ധുരാജാവിന്റെ വധംമൂലവും ഹൈഡിംബവധംമൂലവും ആ രണ്ടു സൈന്യങ്ങളും സഹിക്കാത്ത കോപത്തോടെ ആ രാത്രി എങ്ങനെ യുദ്ധം ചെയ്തു?"

സഞ്ജയൻ പറഞ്ഞു: "ഘടോൽക്കചരാക്ഷസനെ രാത്രി കർണ്ണൻ വധിച്ചപ്പോൾ നിന്റെകൂട്ടർ അത്യധികം ആഹ്ളാദിക്കുകയും പോരിന്നേറ്റ് ആർക്കുകയുംചെയ്തു. പാഞ്ഞണഞ്ഞു ശത്രുസൈന്യങ്ങളെ നിന്റെ സൈന്യം മുടിക്കുവാൻ തുടങ്ങി. ആ മൂത്ത രാത്രിയിൽ മഹാബാഹുവായ യുധിഷ്ഠിരൻ വല്ലാത്ത ദൈന്യത്തോടെ ഭീമനോടു പറഞ്ഞു: 'മഹാബാഹോ! ധാർത്തരാഷ്ട്രന്റെ സൈന്യത്തെ തടുക്കൂ ചെന്ന്. ഹൈഡിംബനെ വധിച്ചതിനാൽ എന്നിൽ വ്യാമോഹം വർദ്ധിക്കുന്നു,' എന്നു ഭീമനോടു പറഞ്ഞിട്ട് യുധിഷ്ഠിരൻ തേർത്തട്ടിലിരുന്നു. അശ്രുപൂർണ്ണമായ മുഖത്തോടെ രാജാവു നെടുവീർപ്പിട്ടു. കർണ്ണന്റെ വിക്രമംകണ്ട് വല്ലാതെ വിവശനായിരിക്കുന്ന രാജാവിനെ നോക്കി കേശവൻ പറഞ്ഞു: 'അല്ലയോ കൗന്തേയാ, ദുഃഖിക്കാതിരിക്കുക! ഭവാന് ഇതൊട്ടും ചേർന്നതല്ല. വെറും നാടന്മാരെപ്പോലെ ഇങ്ങനെ കിടന്നു വിലപിക്കാമോ? എഴുന്നേൽക്കൂ! പോയി യുദ്ധം ചെയ്യുക! മഹത്തായ ഭാരമേൽക്കൂ! ഭവാൻ ഇപ്രകാരം ഉശിരുകെട്ട് വിലപിക്കുകയാണെങ്കിൽ വിജയം സംശയത്തിലായിപ്പോകും!' കൃഷ്ണൻ പറഞ്ഞതുകേട്ട് യുധിഷ്ഠിരൻ തന്റെ കൈകൊണ്ടു കണ്ണുനീർ തുടച്ച് ഇപ്രകാരം പറഞ്ഞു: 'മ

ഹാബാഹോ! ധർമ്മത്തിന്റെ ശ്രേഷ്ഠമായ ഗതിയെപ്പറ്റി ഞാനറിയുന്നുണ്ട്. കൃതജ്ഞത കാണിക്കാത്ത മനുഷ്യൻ ബ്രഹ്മഹത്യാപാപമാണനുഭവിക്കുക! ഞങ്ങൾ കാട്ടിൽ പാർക്കുന്നകാലത്ത് മഹാത്മാവായ ഘടോൽക്കചൻ ബാലനായിരുന്നു. എങ്കിലും വലിയ സഹായം ഞങ്ങൾക്കു ചെയ്തു. അസ്ത്രത്തിന്നുവേണ്ടി അർജ്ജുനൻ പോയതായറിഞ്ഞ്, കാമ്യകത്തിൽ വില്ലാളിവീരനായ ഘടോൽക്കചൻ എന്റെ മുമ്പിൽ വന്നു. അർജ്ജുനൻ മടങ്ങിവരുന്നതുവരെ അവൻ ഞങ്ങളോടുകൂടി പാർത്തു. ഗന്ധമാദനയാത്രയിൽ ദുർഗ്ഗങ്ങൾ കയറ്റിവിട്ടത് ഇവനാണ്. തളർന്നുപോയ പാർഷതിയെ ഇവൻ പുറത്തേറ്റി നടന്നു. യുദ്ധങ്ങളിൽ സമർത്ഥനായ മഹാത്മാവാണ് ഇവൻ. എനിക്കുവേണ്ടി ഇവൻ ദുഷ്കരമായ കർമ്മമല്ലേ ചെയ്തത്? ഘടോൽക്കചരാക്ഷസന്റെപേരിൽ എനിക്കുള്ള കൂറ് ചെറുതല്ല. എന്നോട് അവനും വലിയ കൂറുണ്ട്. അതുകൊണ്ടാണ് ശോകതപ്തനായ ഞാൻ ഇപ്രകാരം വിഷമിക്കുന്നത്. നോക്കൂ വാർഷ്ണേയാ, കൗരവന്മാർ നമ്മുടെ സൈന്യത്തെ ഓടിക്കുന്നു. നോക്കൂ കൃഷ്ണാ! ദ്രോണനും കർണ്ണനും പോരിൽ നമ്മുടെ സൈന്യത്തോടു കിണഞ്ഞുപോരാടുന്നു. പാണ്ഡവസൈന്യത്തെ അവർ രാത്രി മർദ്ദിക്കുകയാണ്. രണ്ടു മത്തേഭങ്ങൾ കൊടുങ്കാടു തകർക്കുന്നതുപോലെ തകർക്കുകയാണവർ. ഭീമന്റെ കൈയൂക്കും പാർത്ഥന്റെ വിചിത്രമായ അസ്ത്രശക്തിയും വകവയ്ക്കാതെ കൗരവന്മാർ വിക്രമിക്കുന്നതു നോക്കൂ ഗോവിന്ദാ! ഇതാ കർണ്ണനും ദുര്യോധനനും പോരിൽ ഘടോൽക്കചനെ കൊന്ന സന്തോഷംകൊണ്ട് ആർക്കുന്നു! ഭവാൻ കേൾക്കുന്നില്ലേ? സൂതപുത്രനോടെതിർത്ത് എങ്ങനെ ഹതനായി ഘടോൽക്കചൻ? നമ്മെയൊക്കെ ധിക്കരിച്ച്, അർജ്ജുനൻ കണ്ടു നില്ക്കെ, ഘടോൽക്കചനെ കൊന്നുകളഞ്ഞില്ലേ? ദുഷ്ടരായ ധാർത്തരാഷ്ട്രന്മാർ അഭിമന്യുവിനെ കൊന്നപ്പോൾ മഹാരഥനായ സവ്യസാചി അവിടെ ഉണ്ടായിരുന്നില്ല. മഹാത്മാവായ സൈന്ധവനാൽ ഞങ്ങളെല്ലാവരും നിരോധിക്കപ്പെട്ടിരുന്നു. ആ കർമ്മത്തിൽ പുത്രനോടുകൂടിയ ദ്രോണൻനിമിത്തമായി കർണ്ണന്ന് വധോപായം ഗുരുതന്നെ ഉപദേശിച്ചുകൊടുത്തു. വാളെടുത്തു പടവെട്ടുമ്പോൾ അതു രണ്ടാക്കി ഭോജൻ നൃശംസനെപ്പോലെ നുറുക്കി. കഷ്ടപ്പെടുന്ന അഭിമന്യുവിന്റെ അശ്വങ്ങളേയും പിൻസൂതനേയും കൊന്നു. അപ്രകാരം പല വീരന്മാർചേർന്ന് സൗഭദ്രനെ വധിച്ചു. എന്നാൽ സ്വല്പമായ ഹേതു പിടിച്ചാണ് അർജ്ജുനൻ സിന്ധുരാജാവിനെ കൊന്നത്. അത് എനിക്ക് ഏറെ ഇഷ്ടമായില്ല. പാണ്ഡവന്മാർ വൈരികളെ ന്യായമായിട്ടാണു വധിച്ചതെങ്കിൽ എനിക്ക് അതു പ്രിയമാകുമായിരുന്നു. ശരിയായും ചെയ്യേണ്ടത് ആദ്യമായി ദ്രോണകർണ്ണന്മാരെ കൊല്ലുകയാണ്. നമുക്കുണ്ടായ എല്ലാ ദുഃഖത്തിനും കാരണം അവരാണ്. അവരെ പോരിൽ ആശ്രയിച്ചാണ് സുയോധനൻ ആശ്വസിക്കുന്നത്. അക്കാര്യത്തിൽ ദ്രോണനേയും കർണ്ണനേയും കൂട്ടുകാരോടുകൂടി കൊന്നുകളയേണ്ടതാണ്. എന്നാൽ മഹാഭുജനായ ധനഞ്ജയൻ ദൂരെ നില്ക്കുന്ന സൈന്ധവനെയാണ് കൊന്നത്. അതുകൊണ്ട് ഞാൻ സൂതപുത്രനെ തീർച്ചയായും കൊല്ലണം. ഞാൻ ഇതാ അവനുമായി പോരാടുവാൻപോകുന്നു. മഹഭുജനായ ഭീമൻ ദ്രോണപ്പടയോട് ഇതാ ഏറ്റുകഴിഞ്ഞു.

ഇപ്രകാരം പറഞ്ഞ് കർണ്ണന്റെ നേർക്ക് യുധിഷ്ഠിരൻ പാഞ്ഞു. തന്റെ വലിയ വില്ല് ഉലയ്ക്കുകയും ഘോരമായി ശംഖു വിളിക്കുകയുംചെയ്തു. ഉടനെ മുവ്വായിരം തേരും, മുന്നൂറാനകളും, അയ്യായിരം കുതിരകളും, പ്രഭദ്രകന്മാരുംകൂടിച്ചേർന്ന് ശിഖണ്ഡി രാജാവിനെ പിൻതുടർന്നു. ഭേരികൊട്ടുകയും, ശംഖു വിളിക്കുകയുംചെയ്തു. അവർ സന്നദ്ധരായി. പാണ്ഡവരും പാഞ്ചാലന്മാരും ധർമ്മപുത്രനെ തുണച്ചു.

ഇതുകണ്ട് വാസുദേവൻ പാർത്ഥനോടു പറഞ്ഞു: 'അർജ്ജുനാ! ഇതാ ക്രോധാവേശത്തോടെ യുധിഷ്ഠിരൻ കർണ്ണനെക്കൊല്ലുവാൻ പോകുന്ന രാജാവിനെ വിടരുത്,' എന്നു പറഞ്ഞ് ഹൃഷികേശൻ കുതിരകളെ ഓടിച്ചു. ദൂരെ എത്തിക്കഴിഞ്ഞ രാജാവിനെ കൃഷ്ണൻ പിൻതുടർന്നു. ശോകതപ്തനായ രാജാവ് അഗ്നിയാൽ എന്നപോലെ ഉജ്ജ്വലിച്ചു കർണ്ണനെക്കൊല്ലുവാനായി യുധിഷ്ഠിരൻ കുതിച്ചുപായുന്നതു കണ്ട് നേരെ ചെന്നു വ്യാസമഹർഷി യുധിഷ്ഠിരനെ തടഞ്ഞുനിർത്തിപറഞ്ഞു."

വ്യാസൻ പറഞ്ഞു: 'ഭാഗ്യത്താൽ കർണ്ണനോടു പൊരുതി അർജ്ജുനൻ ജീവിച്ചു. അവൻ അർജ്ജുനവധത്തിന്നുവേണ്ടി വേൽ സൂക്ഷിച്ചിരുന്നില്ലേ? പുരുഷർഷഭാ! ജിഷ്ണു അവനുമായി ദ്വൈരഥത്തിന്നൊരുങ്ങാഞ്ഞതു ഭാഗ്യംതന്നെ! തമ്മിൽ മത്സരിച്ച് ഇവൻ ഞാൻ മേലെ ഞാൻ മേലെ എന്നു കിണഞ്ഞു പോരാടി അന്യോന്യം ദിവ്യാസ്ത്രങ്ങൾ ചൊരിയും. അസ്ത്രങ്ങളൊക്കെ തീർന്നാൽ സൂതപുത്രൻ ആർത്തനായിത്തീരും. അപ്പോൾ തീർച്ചയായും കർണ്ണൻ അർജ്ജുനന്റെനേരെ പോരിൽ, ഇന്ദ്രൻതന്നെ വേൽചാട്ടും; അതു തീർച്ചയാണ്. തന്മൂലം ഘോരമായ വ്യസനം സംഭവിക്കുകതന്നെചെയ്യും. രാജാവേ, കർണ്ണൻ പോരിൽ രാക്ഷസനെ കൊന്നതു ഭാഗ്യമായി. കാലത്താൽ അവൻ മൃതനായിരിക്കുന്നു. വേൽ ഒരു കാരണം മാത്രമാണ്. കാലത്താൽ അവൻ ഹതനാണ്. ഉണ്ണീ യുധിഷ്ഠിരാ! അവൻ പോരിൽ ചത്തതു നിനക്കുവേണ്ടിത്തന്നെയാണ്. ഹേ ഭരതശ്രേഷ്ഠാ! ഭവാൻ ഇതിൽ കോപിക്കുകയോ ദുഃഖിക്കുകയോ ചെയ്യരുത്. പ്രാണനുള്ളവരുടെ നിലയൊക്കെ ഇതുതന്നെയാണ് യുധിഷ്ഠിരാ! ഭ്രാതാക്കന്മാരോടും മറ്റ് രാജാക്കന്മാരോടും ചേർന്ന് പോരിൽ എല്ലാ കൗരവന്മാരുമായി പൊരുതിയാലും. യുധിഷ്ഠിരാ! ഞാൻ പറയുന്നതു കേൾക്കൂ. ഇന്നുമുതൽ അഞ്ചാം ദിവസം ഭവാനു ഭൂമിമുഴുവൻ കൈവശത്തിലാകും. ഹേ പുരുഷവ്യാഘ്രാ! ഭവാൻ എപ്പോഴും ധർമ്മത്തെപ്പറ്റി ചിന്തിച്ചുകൊളളുക. ആനൃശംസ്യം, തപസ്സ്, ദാനം, ക്ഷമ, സത്യം എന്നിവയൊക്കെ ഭവാൻ പ്രീതനായി സേവിച്ചാലും! ധർമ്മം എവിടെയുണ്ടോ അവിടെ ജയം ഉണ്ട്.' ഇപ്രകാരം യുധിഷ്ഠിരനോട് പറഞ്ഞു വ്യാസൻ മറഞ്ഞു."

## ദ്രോണവധപർവ്വം

**185. സൈന്യനിദ്ര –** സഞ്ജയൻ പറഞ്ഞു: "വ്യാസമഹർഷി ഇപ്രകാരം പറഞ്ഞപ്പോൾ ധർമ്മരാജാവായ യുധിഷ്ഠിരൻ കർണ്ണവധത്തിന്നുള്ള ഉദ്യമം താനേ നിർത്തിവെച്ചു. കർണ്ണൻ ഹൈഡിംബനെ കൊന്നതിന്നുശേഷം ദുഃഖാമർഷങ്ങളോടുകൂടിയ യുധിഷ്ഠിരൻ, കൗരവസേനയെ ഭീമസേനൻ തടുക്കുന്നതു കണ്ട് ധൃഷ്ടദ്യുമ്നനോടു പറഞ്ഞു: 'കുംഭസംഭവനെ ചെന്ന് തടുക്കൂ. ഹേ, ധൃഷ്ടദ്യുമ്നാ! ഭവാൻ ദ്രോണവധത്തിന്നുവേണ്ടി അഗ്നിയിൽനിന്നുത്ഭവിച്ചവനാണ്. അരിതാപനനായ ഭവാൻ വില്ലും അമ്പും ചട്ടയും ധരിച്ചവനായിട്ടാണ് അഗ്നിയിൽനിന്നു പൊങ്ങിവന്നതെന്നകാര്യം വിസ്മരിക്കരുത്. സസന്തോഷം അവന്റെ നേരെ പാഞ്ഞുചെന്ന് ഏല്ക്കുക. അങ്ങയ്ക്കു ഒട്ടും ഭയപ്പെടേണ്ട കാര്യമില്ല. യശോധരനും, ദൗർമ്മുഖിയും, ശിഖണ്ഡിയും പോയി ചുറ്റും ചെന്ന് ദ്രോണനോടെതിർക്കട്ടെ! സഹദേവനും, നകുലനും, ദ്രൗപദേയന്മാരും, പ്രഭദ്രകന്മാരും (പാഞ്ചാലരാജ്യത്തുനിന്നു വന്ന ഒരു ക്ഷത്രിയസേനാവിഭാഗം) പുത്രന്മാരോടും ഭ്രാതാക്കളോടും കൂടിയ വിരാടദ്രുപദന്മാരും, ശൈനേയനും, കേകയന്മാരും, സവ്യസാചിയും ഭാരദ്വാജനെ കൊല്ലുവാൻ പാഞ്ഞുചെന്ന് എതിർക്കട്ടെ! അപ്രകാരം തേരാളികളും, വളരെ അശ്വങ്ങളും, ഗജങ്ങളും, കാലാളുകളും ചെന്ന് മഹാരഥനായ ദ്രോണനോട് എതിർക്കട്ടെ!' മഹാത്മാവായ പാണ്ഡവന്റെ വാക്കുകേട്ട് ഉടനെ എല്ലാവരും കുംഭയോനിയെ വധിക്കുന്നതിന്നു വേണ്ടി പാഞ്ഞുകയറി. എല്ലാ ഉദ്യമത്തോടുംകൂടി എത്തുന്ന ആ പാണ്ഡവന്മാരെ അപ്പോൾ സർവ്വശസ്ത്രധരോത്തമനായ ദ്രോണൻ എതിർത്തേറ്റു. എല്ലാവിധ ഉദ്യമത്തോടുംകൂടി പാണ്ഡവന്മാരെ ദുര്യോധനരാജാവും ചൊടിച്ച് എതിർത്തുകൊണ്ട് ദ്രോണനെ രക്ഷപ്പെടുത്തുവാൻ ശ്രമിച്ചു. പിന്നെ ഭയ

ങ്കരമായ പോരാട്ടം നടന്നു. പാണ്ഡവന്മാരും കുരുക്കളും പരസ്പരം പാഞ്ഞെതിർത്തു. ആ സൈന്യങ്ങളെല്ലാം ഉറക്കഭ്രാന്തു കയറി തളർന്നുപോയി. പോർക്കളത്തിൽ എന്തൊക്കെയാണു ചെയ്തതെന്നുതന്നെ അവർ അറിഞ്ഞില്ല. ത്രിയാമയായ രാത്രി അന്ന് അവർക്കു ഘോരവും ഭീഷണവുമാകയാൽ സഹസ്രയാമയായിത്തീർന്നു. ആ രാത്രി പ്രാണാപഹാരിണിയായി, ഭയങ്കരിയായി, തമ്മിൽക്കൊന്നും വിശേഷിച്ചു മുറിവേറ്റും വലയുന്ന അവർക്ക് സഹസ്രയാമയായപോലെ ഒടുങ്ങാത്തമാതിരി ദീർഘയായിത്തോന്നി! ഉത്സാഹംകെട്ട് ഉള്ളിടിഞ്ഞ മട്ടായി രാജാക്കന്മാരെല്ലാം. നിന്റെ കൂട്ടരിലും പരന്മാരിലും അസ്ത്രംപോയി അമ്പൊടുങ്ങിയിട്ടും ധീരന്മാരും ഹ്രീമാന്മാരുമായ അവർ സ്വധർമ്മത്തെക്കാത്ത്, തങ്ങളുടെ സേനയെ വിടാതെ പിടിച്ചു നിന്നു പോരാടി. ചിലർ ശസ്ത്രങ്ങൾവിട്ട് ഉറക്കഭ്രാന്തോടുകൂടി നിലത്തുവീണു. ആനപ്പുറത്തിരുന്നും, തേരിലിരുന്നും, കുതിരപ്പുറത്തിരുന്നും അവർ എന്തൊക്കെയാണ് ആ ഉറക്കഭ്രാന്തിൽ ചെയ്തതെന്ന് അറിഞ്ഞില്ല. അവരെ ചില യോദ്ധാക്കൾ ഉറക്കത്തോടുകൂടിത്തന്നെ കാലപുരിയിലേക്കു കയറ്റിവിട്ടു. വേറെ ചിലർ ഉറക്കഭ്രാന്തിൽ ശത്രുക്കളാണെന്നു വിചാരിച്ചു ബുദ്ധിഭ്രമത്തോടെ തങ്ങളുടെ കൂട്ടരേയും ശത്രുക്കളേയും ഭേദംകൂടാതെ കൊന്നു വീഴ്ത്തി. പല വാക്കുകളും പറഞ്ഞെതിർത്ത് തങ്ങളുടെ ആൾക്കാരെ ചിലർ കൊന്നു. നമ്മുടെ ആളുകൾ മറ്റാരോടും യുദ്ധംചെയ്യേണ്ടെന്നു വിചാരിച്ച് വളരെപ്പേർ നിദ്രാന്ധദൃഷ്ടികളായി നിന്നു. ചില ശൂരന്മാർ ഉറക്കഭ്രാന്തോടെ ചെന്നെതിർത്ത് കൂരിരുട്ടത്തുവെച്ചു കൊന്നു. അത്യധികമായ ഉറക്കത്തിൽപ്പെടുകയാൽ ശത്രുക്കൾ കയറി തങ്ങളെ കൊല്ലുന്നതുപോലും വളരെപ്പേർ അറിഞ്ഞില്ല. അവരുടെ ഈ ചേഷ്ട കണ്ടറിഞ്ഞ് ബീഭത്സു ഉച്ചത്തിൽ അവിടെയെങ്ങും മുഴങ്ങുമാറ് വിളിച്ചുപറഞ്ഞു: 'ഹേ, ഭടന്മാരേ, നിങ്ങൾ വാഹനങ്ങളോടുകൂടി തളർന്നു നിദ്രാന്ധരായിരിക്കയാണല്ലൊ. ഇരുട്ടും പൊടിയുംകൂടി സൈന്യം മൂടുകയും ചെയ്തിരിക്കുന്നു. നിങ്ങൾക്ക് ബോധ്യമായിത്തോന്നുന്നുണ്ടെങ്കിൽ ഭടന്മാരെ, അല്പസമയം അടങ്ങുവിൻ! പോർക്കളത്തിൽ കണ്ണടച്ച് ഒരു മുഹൂർത്തസമയം വിശ്രമിക്കുവിൻ. ഉറങ്ങി ക്ഷീണംതീർന്ന് ചന്ദ്രൻ ഉദിക്കുമ്പോൾ സ്വർഗ്ഗം സാധിക്കുവാനായി കുരുപാണ്ഡവവീരന്മാരേ, നിങ്ങൾ പോരാടിക്കൊള്ളുവിൻ.' ധാർമ്മികനായ അർജ്ജുനൻ പറഞ്ഞ വാക്കു കേട്ട് ധർമ്മജ്ഞന്മാരായ എല്ലാവരും സമ്മതിച്ചു. സൈന്യങ്ങൾക്കു സന്തോഷമായി. അവർ പരസ്പരം വിളിച്ചുപറഞ്ഞു: 'ഹേ, കർണ്ണാ! കർണ്ണാ! ദുര്യോധനാ! അടങ്ങുവിൻ! അടങ്ങുവിൻ! പാണ്ഡവപ്പട അടങ്ങുന്നു!' അർജ്ജുനൻ വിളിച്ചുപറഞ്ഞതു കേട്ട് പാണ്ഡവസൈന്യവും, നിന്റെ സൈന്യവും അവിടേയും ഇവിടേയും എല്ലായിടത്തും യുദ്ധം നിറുത്തി. അവന്റെ ആ നല്ല വാക്ക് വാനവന്മാരും, മുനീന്ദ്രന്മാരും കേട്ടു. അർജ്ജുനനെ പ്രശംസിക്കുകയും, സർവ്വസൈന്യങ്ങളും പൂജിക്കുകയുംചെയ്തു. അർജ്ജുനന്റെ ആ സൗമ്യവാക്കിനെ എല്ലാ സൈന്യങ്ങളും പ്രശംസിച്ചു. തളർച്ചയോടു കൂടി ഒരു മുഹൂർത്തസമയം അവർ എല്ലാവരും ഒന്നുറങ്ങി.

വിശ്രമം കിട്ടുകയാൽ നിന്റെ മഹാസൈന്യം ഇഷ്ടംപോലെ സൗഖ്യത്തോടെ പാർത്ഥനെ പൂജിച്ചു. 'നിന്നിൽ വേദങ്ങളും അസ്ത്രങ്ങളും വിലസുന്നു! നിന്നിൽ ബുദ്ധിയും പരാക്രമവും വിലസുന്നു! നിന്നിൽ ശമവും സർവ്വഭൂതദയയും വിലസുന്നു! ഹേ, വീരാ! സന്മതേ! ആശ്വാസംകൊള്ളുന്ന ഞങ്ങൾ ശമം ചിന്തിക്കുന്നു! അല്ലയോ പാർത്ഥാ! ഭവാന് അഭീഷ്ടകാര്യത്തിന്റെ സിദ്ധി ഉടനെ ഉണ്ടാകും! ഭവാൻ എല്ലാ ഐശ്വര്യവും സാധിച്ചുകൊള്ളുക.' ഇപ്രകാരം ആ നരവ്യാഘ്രനെ മഹാരഥന്മാരായ അവർ വാഴ്ത്തി. ഉറക്കത്തിൽപ്പെട്ടു മിണ്ടാതെ അടങ്ങി എല്ലായിടവും ശാന്തമായി.

കുതിരപ്പുറത്തിരുന്നു ചിലർ ഉറങ്ങി. തേർത്തട്ടിലിരുന്നു ചിലർ ഉറങ്ങി. ചിലർ ആനപ്പുറത്തിരുന്നുറങ്ങി. ചിലർ വെറും നിലത്തുകിടന്നുറങ്ങി. വരായുധങ്ങൾ കൈയിൽവെച്ചും, ഗദ പിടിച്ചും, വാളു കൈയിൽ വെച്ചും, മഴുവെടുത്തും, കത്തിയോടുകൂടിയും, മെയ്ച്ചട്ടയിട്ടും അവരവരുടെ ആയുധങ്ങളുമായി എല്ലാവരും വേറെ വേറെ ഉറങ്ങി. വലിയ പാമ്പുപോലെയുള്ളതും, ധൂളിയേറ്റതുമായ തുമ്പിക്കൈകൊണ്ട് ആനകൾ ഉറക്കത്തിൽ ശ്വാസംവിട്ട് ഭൂമിയെ തണുപ്പിച്ചു കൂർക്കംവലിച്ചു. നിരന്നുനിരന്നു കിടക്കുന്ന ആനകൾ ചീറ്റുന്ന സർപ്പങ്ങളോടുകൂടി വീണുകിടക്കുന്ന കുന്നുകൾപോലെ ശോഭിച്ചു. കുതിരകൾ കുളമ്പുകൊണ്ടു സമനിലം വിഷമാകാരമാക്കിത്തീർത്തു. ഹേമയോക്ത്രാശ്വങ്ങൾ സടയിൽ നുകംചായ്ച്ചു തേരിൽപ്പൂട്ടിയ മട്ടിൽ രാജാവേ, ഉറങ്ങി.

ഇപ്രകാരം ആനകളും, കുതിരകളും, ഭടന്മാരും യുദ്ധം നിറുത്തി ഒന്ന് ഉറങ്ങി. അവർ വല്ലാതെ ക്ഷീണിച്ച് തളർന്നിരുന്നു. അങ്ങനെ ആ വലിയ സൈന്യങ്ങൾ ബോധംകെട്ട മട്ടിൽ ഉറങ്ങി. സമർത്ഥനായ കലാകാരൻ എഴുതിയ ചിത്രംപോലെ സൈന്യം നിശ്ചലമായി, അത്ഭുതകരമായി കാണപ്പെട്ടു.

പോരിൽ ക്ഷീണിച്ചു വീരന്മാർ

ഉറങ്ങീ ഹസ്തിമസ്തകേ

മാരപ്പോരിൽ തളർന്നിട്ടു

മങ്കക്കൊങ്കയിലെന്നപോൽ.

മണികുണ്ഡലാഢ്യന്മാരായ ക്ഷത്രിയവീരന്മാർ തമ്മിൽ ശരങ്ങൾകൊണ്ടു മുറിപ്പെടുത്തിയ അംഗത്തോടെ ആനകളുടെ കുംഭങ്ങളിൽ, മാരപ്പോരിൽ തളർന്ന കാമുകൻ തന്റെ പ്രേമഭാജനമായ പെണ്ണിന്റെ മുലക്കുന്നുകളിൽ എന്നപോലെ, ചാഞ്ഞുകിടന്നുറങ്ങി. ഇങ്ങനെ അവർ ഒട്ടുസമയം ഉറങ്ങി. അപ്പോൾ ആമ്പലുകളുടെ നാഥനും, കാമിനികളുടെ കവിൾത്തടംപോലെ പാണ്ഡുരവർണ്ണമായി ശോഭിക്കുന്നവനുമായ ചന്ദ്രൻ നയനാനന്ദകരമായി ഇന്ദ്രദിക്കിനെ ശോഭിപ്പിക്കുമാറ് തന്റെ സാന്നിദ്ധ്യത്താൽ വാനിനെ അലങ്കരിച്ചു. അമരനായകന്റെ ദിക്കാകുന്ന ഗുഹയിൽനിന്നു നല്ല രശ്മികളാകുന്ന സടകൾ കുടഞ്ഞു ഗോരോചനനിറം പൂണ്ടവനായി, ഇരുട്ടിൻകൂട്ടമാകുന്ന ആനകളുടെ മസ്തകം അടിച്ചുടയ്ക്കുന്ന ഉദയപർവ്വതഹരീശ്വരനായ ഹരീശ്വരൻ (ചന്ദ്രൻ) ഉദിച്ചു. ശിവന്റെ വാഹനമായ നന്ദി എന്ന കാളയുടെ ദേഹത്തിന്നു തുല്യമായ കാന്തിയോടെ, കാമദേവന്റെ വില്ലിന്റെ കാന്തിയോടുകൂടിയ സുന്ദരിയായ വധുവിന്റെ മന്ദസ്മിതംപോലെ, മനംമയക്കുന്ന ആ കുമുദിനീപ്രിയൻ ഉയർന്നു. മുഹൂർത്തസമയംകൊണ്ടു ശശാങ്കനായ ഭഗവാൻ, നക്ഷത്രങ്ങളുടെ ശോഭപോക്കുന്ന അരുണജ്യോതിസ്സുകാട്ടി ഉയർന്നു. അരുണന്റെ അരികെ സ്വർണ്ണനിറത്തിൽ മഹാരശ്മിജാലം മെല്ലെ മെല്ലെ ചന്ദ്രൻ ഉതിർത്തു. പ്രഭകൊണ്ട് തമസ്സിനെ അകലത്താക്കുന്ന ചന്ദ്രരശ്മികൾ ഭൂമിയിലും, ആകാശത്തിലും, എല്ലാ ദിക്കിലും അപ്പോൾ പതുക്കെ വ്യാപിച്ചു. മുഹൂർത്തസമയം കൊണ്ട് ലോകമൊക്കെ ജ്യോതിസ്സ്വരൂപമായിത്തീർന്നു. ലോകം വിളക്കി, വെൺതിങ്കൾ പകൽപോലെയാക്കിത്തീർത്തപ്പോൾ അവിടെ ചുറ്റിത്തിരിയുന്ന നക്തഞ്ചരന്മാർ അകന്നു. തിങ്കൾക്കതിർതട്ടി ചെന്നുണർത്തുന്ന സൈന്യങ്ങൾ സൂര്യരശ്മി തട്ടിയ താമരവനംപോലെ ഉണർന്നു. ചന്ദ്രോദയത്തിൽ കടൽ ഇളകുംപോലെ ആ പടക്കടൽ ഉണർന്നിളകി.

സൈന്യങ്ങൾ ഉറങ്ങിത്തെളിഞ്ഞപ്പോൾ വീണ്ടും യുദ്ധം തുടർന്നു. പരലോകം കൊതിക്കുന്ന ആ യോദ്ധാക്കൾ ഇഹലോകം മുടിക്കുവാൻതന്നെ മുതിർന്നു."

**186. ദ്രോണദുര്യോധനഭാഷണം** സഞ്ജയൻ പറഞ്ഞു: "ദുര്യോധനൻ പിന്നെച്ചെന്നു ദ്രോണനോട് അമർഷത്തോടെ, തേജസ്സും, ഹർഷവും കൂടിയവിധം പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "അല്ലയോ ആചാര്യാ, അങ്ങു ശത്രുക്കളോടു പൊറുക്കരുത്. തളർന്നവരായ അവർ ക്ഷീണം മാറ്റുവാൻ ശ്രമിക്കുന്നതും ഭവാൻ പൊറുക്കരുത്. മനസ്സുകെട്ടവരായ നമ്മുടെ ശത്രുക്കൾ വിശേഷിച്ചും മെച്ചപ്പെട്ടവരാണ്. ഞങ്ങൾ

അവിടുത്തെ പ്രിയംനോക്കിയാണു പൊറുത്തത്. ബലമേറിയ പാണ്ഡവന്മാർ പരിശ്രാന്തരായിരിക്കുന്നു. വല്ലാതെ തളർന്നു പോയിരിക്കുന്നു. അങ്ങ് അവരെ പാലിക്കുകകാരണം അവർ വീണ്ടും വീണ്ടും വർദ്ധിക്കുകയാണ്. എല്ലാംകൊണ്ടും നാം അവരുടെ ബലത്താലും തേജസ്സാലും ക്ഷയിച്ചിരിക്കുന്നു. പല ദിവ്യാസ്ത്രങ്ങളും, ബ്രഹ്മാസ്ത്രവും, മറ്റസ്ത്രങ്ങളുമെല്ലാം ഭവാന്റെ കൈവശമുണ്ട്. പാണ്ഡവന്മാരും, ഞങ്ങളും, മറ്റ് സകല വില്ലാളിവീരന്മാരും ഒന്നിച്ചുചേർന്ന് എതിർത്താലും ഭവാനോടു കിടനില്ക്കുകയില്ല. ഞാനീപ്പറഞ്ഞതു സത്യമാണ്. ദേവദാനവഗന്ധർവ്വരൊക്കുന്ന വിശ്വം ദിവ്യാസ്ത്രംകൊണ്ടു മുടിക്കുന്നവനായ ഭവാൻ സർവ്വാസ്ത്രജ്ഞനാണ് എന്നതിൽ യാതൊരു സംശയവുമില്ല. അങ്ങയെ പേടിക്കുന്നവരെ അങ്ങു പൊറുക്കുകയല്ലെ ചെയ്യുന്നത്! എന്താണ് ഇതിന്നു കാരണം. ഭവാന്റെ ശിഷ്യത്വം എനിക്കുള്ളതുകൊണ്ടാണോ? അതോ എന്റെ ഭാഗ്യക്കേടുകൊണ്ടോ എന്നറിയുന്നില്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ഒന്നിളക്കി മറിച്ച് നിന്റെ പുത്രൻ ദ്രോണനെ ചൊടിപ്പിച്ചു. ഉടനെ ദ്രോണൻ ദുഃഖത്തോടുകൂടി ദുര്യോധനനോടു പറഞ്ഞു: 'വയസ്സനായ ഞാൻ എനിക്കുള്ള ശക്തിക്കൊത്തവിധം പോരാടുന്നുണ്ട് സുയോധനാ! വിജയം സിദ്ധിക്കണമെങ്കിൽ ഇതിലും അപ്പുറമായ ക്ഷുദ്രകർമ്മങ്ങൾ ചെയ്യേണ്ടിയിരിക്കുന്നു. അസ്ത്രജ്ഞാനമുള്ളവൻ അസ്ത്രജ്ഞാനമില്ലാത്തവരെ കൊല്ലണം. എന്നാലെ പറ്റുകയുള്ളു. ഇതു ശുഭമാണോ? അശുഭമാണോ? നീ തന്നെ പറയൂ! നീ പറയുന്ന മാതിരി ഞാൻ ചെയ്യാം; മറിച്ചല്ല തീർച്ച! പോരിൽ പരാക്രമം ചെയ്തു പാഞ്ചാലന്മാരെ മുടിച്ചതിന്റെ ശേഷമേ ഞാൻ ഈ ചട്ട ഊരുകയുള്ളു! സത്യമാണ് ഈ പറഞ്ഞത്. ഞാൻ ആയുധം പിടിച്ചു സത്യംചെയ്യുന്നു. കൗന്തേയനായ അർജ്ജുനൻ പോരിൽത്തളർന്നു എന്ന് നീ വിചാരിക്കുന്നു. അവന്റെ വീര്യം ഞാൻ സത്യമായി പറഞ്ഞുതരാം. ദേവന്മാരും, ദാനവന്മാരും, ഗന്ധർവ്വന്മാരും യക്ഷന്മാരും, രാക്ഷസന്മാരും, ആരുംതന്നെ മതിയാവില്ല അവനെ പോരിൽ താങ്ങുവാൻ! അവനോടെതിർത്തു ശരം വർഷിച്ച ദേവരാജാവിനെ ഖാണ്ഡവത്തിൽവെച്ച്, ശരങ്ങൾകൊണ്ട് അർജ്ജുനൻ തടുത്തില്ലേ? യക്ഷന്മാരേയും നാഗങ്ങളേയും, അസുരന്മാരേയും, മറ്റു ഗർവ്വിഷ്ഠന്മാരേയും ധനഞ്ജയൻ തടുത്തില്ലേ? അനവധി യോഗ്യന്മാരെ ആ പുരുഷേന്ദ്രൻ കൊന്നുകളഞ്ഞതും നിനക്കറിവില്ലേ? ചിത്രസേനാദികളായ ഗന്ധർവ്വന്മാരെ ഘോഷയാത്രയിൽ പരാജയപ്പെടുത്തിയില്ലേ? ധനുർദ്ധരനായ അവൻ, ബന്ധിച്ചുകൊണ്ടുപോകുന്ന നിങ്ങളേയും ആ ഗന്ധർവ്വന്റെ കൈയിൽനിന്ന് വിടുവിച്ചില്ലേ? നിവാതകവചന്മാരായ ദേവന്മാരുടെ ശത്രുക്കളേയും, സുരന്മാർക്ക് അവദ്ധ്യരായിട്ടുകൂടി വീര്യവാനായ അവൻ പോരിൽ തോല്പിച്ചുവിട്ടു!.ഹിരണ്യപുരത്തിൽ ചെന്ന് അസംഖ്യം ദാനവേന്ദ്രന്മാരെ പുരുഷവ്യാഘ്രനായ പാർത്ഥൻ ജയിച്ചു. ഇതൊക്കെ ചിന്തിക്കുമ്പോൾ മനുഷ്യനായിപ്പിറന്ന ഏതൊരുത്തന്നു കഴിയും, അവനെ പരാജയപ്പെടുത്താൻ? നിന്റെ കണ്ണിന്നും മുമ്പിൽവെച്ചല്ലേ, നിങ്ങൾ വളരെ പരിശ്രമിച്ചേറ്റിട്ടും നിന്റെ സൈന്യത്തെ അവൻ പരാജയപ്പെടുത്തി വിട്ടത്.

'ഇപ്രകാരം അർജ്ജുനനെ വാഴ്ത്തിപ്പറയുന്ന ദ്രോണനോടു രാജാവേ! നിന്റെ പുത്രൻ കോപത്തോടെ ഇപ്രകാരം പറഞ്ഞു: 'ഈ ഞാൻ, ദുശ്ശാസനൻ, കർണ്ണൻ, അമ്മാവനായ ശകുനി എന്നിവർ ഭാരതപ്പടയെ രണ്ടാക്കി ഭാഗിച്ച് കിരീടിയെ കൊല്ലുന്നതു കാണിച്ചുതരാം.' അവൻ പറഞ്ഞതു കേട്ട് ദ്രോണൻ ഒന്നു ചിരിച്ച് വേഗത്തിൽ അവിടെനിന്ന് തിരിച്ചു പോകുമ്പോൾ'അങ്ങയ്ക്കു സ്വസ്തി' എന്നും പറഞ്ഞു."

ദ്രോണൻ പറഞ്ഞു: "തേജസ്സിനാൽ ജ്വലിക്കുന്നവനായ ഗാണ്ഡീവിയെ, അക്ഷയ്യനായ സവ്യസാചിയെ, ക്ഷയിപ്പിക്കുവാൻ പോന്ന ഏതു ക്ഷത്രിയോത്തമനാണ് ഇന്നു ഭൂമിയിൽ പിറന്നിട്ടുള്ളത്! അവനെ കുബേരനും, ഇന്ദ്രനും, യമനും, വരുണനും, നാഗന്മാരും, ആശരന്മാരും, ശസ്ത്രമെടുത്തു നില്ക്കുമ്പോൾ മുടിക്കുവാൻ ശക്തരാകയില്ല. ഹേ, ഭാരതാ! മൂഢന്മാരല്ലാതെ മറ്റാരുംതന്നെ നീ പറയുന്നമാതിരി പറയുകയില്ല. പോരിൽ അർജ്ജുനനോടേറ്റിട്ട് ഏതു സ്വസ്തിമാനാണ് വീട്ടിൽ തിരിച്ചെത്തുക? എല്ലായിടത്തും ദുശ്ശങ്കയുള്ളവനാണു നീ. നിഷ്ഠൂരനും പാപകർമ്മത്തിൽത്തന്നെ മനസ്സുറപ്പിച്ചവനുമാണ്. നിന്റെ ഹിതത്തിന്നുവേണ്ടി യത്നിക്കുന്നവരോടു വായിൽത്തോന്നുന്നതൊക്കെ പ്പറയുവാൻ നിനക്ക് യാതൊരു മടിയുമില്ല. കുലജനായ ക്ഷത്രിയൻ യുദ്ധം കൊതിക്കുന്നു! എന്നാൽ കുറ്റംചെയ്യാത്ത രാജാക്കന്മാരെയൊക്കെ കൊല്ലിക്കുന്ന മഹാപാപിയാണ് നീ. ഈ വൈരത്തിന്നു മൂലമായി നിൽക്കുന്നത് നീയാണ്. നീ പോയി ചുണയുണ്ടെങ്കിൽ അർജ്ജുനനോട് എതിർക്കുക! ഇതാ നില്ക്കുന്നു വിദ്വാനായ നിന്റെ പ്രിയപ്പെട്ട അമ്മാവൻ. ക്ഷത്രധർമ്മത്തിൽ നില്ക്കുന്ന ചൂതാട്ടക്കാരൻ! അവൻ പാർത്ഥനോടുചെന്ന് എതിർക്കട്ടെ! അവൻ കുടിലനാണ്; അക്ഷജ്ഞനാണ്; ചൂതാടുന്ന കിതവനാണ്; ശഠനാണ്; കള്ളച്ചൂതു കളിക്കുന്നവനാണ്. അവൻപോയി പാണ്ഡുപുത്രരെ ജയിക്കും! നീ പറഞ്ഞില്ലേ, സന്തോഷത്തോടെ കർണ്ണനോടുകൂടി നീ ധൃതരാഷ്ട്രനോടു പറഞ്ഞില്ലേ, 'അച്ഛാ! ഞാനും, കർണ്ണനും, ദുശ്ശാസനനുംകൂടി പോരിൽ ഈ മൂന്നുപേരൊന്നിച്ചാൽ പാണ്ഡുപുത്രരെ കൊന്നുകളയാം.' സദസ്സുതോറും നീ ഇപ്രകാരം പറഞ്ഞതായി ഞാൻ കേട്ടിരിക്കുന്നു. നീ പറഞ്ഞ ആ ശപഥം ഒന്നു നടത്തൂ! കാണട്ടെ ഞാൻ! അവരോടുകൂടി നീ സത്യം പാലിക്കുക! ഇതാ നിന്റെ ദുസ്സഹനായ വൈരി, പാണ്ഡവൻ നില്ക്കുന്നു! ക്ഷത്രധർമ്മം നോക്കിയാൽ ജയത്തിലും ഭേദം മരണമാണ്. ദാനം, ഭോഗം, പഠിപ്പ് ഇവയോടും, ഇഷ്ടമായ ഐശ്വര്യത്തോടുംകൂടി കൃതകൃത്യനായി, കടംവീട്ടിയവനായി, നീ പോയി പാർത്ഥനോട് ഏല്ക്കുക."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ദ്രോണൻ തിരിച്ചു. മറ്റുകൂട്ടർ സൈന്യം രണ്ടായി വിഭജിച്ചു. അങ്ങനെ യുദ്ധവും നടന്നു."

**187. സങ്കുലയുദ്ധം - ദ്രുപദരാജാവിന്റെ വധം - ധൃഷ്ടദ്യുമ്നന്റെ ദ്രോണവധപ്രതിജ്ഞ** സഞ്ജയൻ പറഞ്ഞു: "രാത്രി മൂന്നിലൊരു ഭാഗം കഴിയാനുള്ള സമയത്ത് യുദ്ധം നടന്നു. പ്രഹൃഷ്ടരായ കൗരവന്മാരും പാണ്ഡവന്മാരും തമ്മിൽ യുദ്ധം ഭയങ്കരമായി നടന്നു. പിന്നെ ചന്ദ്രന്റെ കാന്തി കളഞ്ഞ് ആദിത്യന്റെ സാരഥിയായ അരുണൻ ഉദിച്ച് ആകാശം ചുവപ്പിച്ചു. അരുണൻ കിഴക്കുദിക്കു ചുവപ്പിച്ചതിന്നു ശേഷം സ്വർണ്ണചക്രംപോലെ ആദിത്യ മണ്ഡലം വന്നു വിളങ്ങി.

അപ്പോൾ രഥങ്ങളും, കുതിരകളും മററു മനുഷ്യയാനങ്ങളും ഒക്കെ വിട്ട് കുരുപാണ്ഡവയോദ്ധാക്കൾ സൂര്യന്റെ നേരെ കൈകൂപ്പി ജപിച്ച് ഉഷസ്സന്ധ്യയെ നമസ്ക്കരിച്ചു.

സൈന്യം രണ്ടായി ഭാഗിച്ചപ്പോൾ ദ്രോണൻ പാണ്ഡവന്മാരോടും, സോമകന്മാരോടും, പാഞ്ചാലന്മാരോടും, ദുര്യോധനനെ മുൻനിർത്തി പാഞ്ഞേററു. കുരുക്കൾ രണ്ടു ഭാഗമായി നിന്ന് യുദ്ധത്തിന്നൊരുങ്ങിയതു കണ്ട് കൃഷ്ണൻ പാർത്ഥനോടു പറഞ്ഞു: 'ശത്രുക്കളെ വലത്തുഭാഗത്താക്കി ഇടത്തോട്ടു നീ തിരിക്കുക.' അപ്രകാരംതന്നെ എന്ന് കൃഷ്ണനെ സമ്മതിപ്പിച്ച് അർജ്ജുനൻ വില്ലാളിശ്രേഷ്ഠന്മാരായ ദ്രോണകർണ്ണന്മാരെ ഇടത്തുവെച്ചു. മാധവന്റെ അഭിപ്രായമറിഞ്ഞ് അരിപുരഞ്ജയനായ ഭീമൻ പാർത്ഥനോടു പറഞ്ഞു."

ഭീമസേനൻ പറഞ്ഞു: 'ഹേ, അർജ്ജുനാ! ബീഭത്സോ! നീ എന്റെ വാക്കു കേൾക്കുക! ക്ഷത്രിയസ്ത്രീ എന്തിനാണ് ക്ഷത്രിയനെ പ്രസവിക്കുന്നത്? അറിയാമോ? എന്നാൽ അതിന്നുള്ള കാലം ഇതാ സമാഗതമായിരിക്കുന്നു! ഈ വന്നുചേർന്ന സന്ദർഭത്തിൽ ശ്രേയസ്സു നേടുന്നില്ലെങ്കിൽ അസംഭാവിതരൂപനായ നീ ആനൃശംസ്യം പെടാതിരിക്കുന്നതാണ്. നീ ഇപ്പോൾ സത്യത്തിന്നും, യശസ്സിന്നും, ധർമ്മത്തിന്നും, ശ്രീക്കും, വീര്യത്തിന്നും തക്കവിധം കടംവീട്ടുക. നീ ഉടനെ ഇടത്തുവെച്ച്

സൈന്യവ്യൂഹം തകർത്തുവിടുക.' ഇങ്ങനെ ഭീമനും കൃഷ്ണനും പ്രേരിപ്പിച്ചപ്പോൾ അർജ്ജുനൻ കർണ്ണദ്രോണന്മാരുടെ മുമ്പിൽ കയറിച്ചെന്നു ചുററും തടുത്തു. പടത്തലയ്ക്കൽ രാജാക്കന്മാരെ ചുട്ടെരിക്കുന്നവിധത്തിൽ അവൻ പരാക്രമിക്കുന്ന സമയത്ത് ക്ഷത്രിയർഷഭന്മാർ എതിർത്തുനിന്നു. എന്നാൽ അഗ്നിപോലെ കത്തിക്കയറുന്ന അർജ്ജുനനെ തടുക്കുവാൻ അവർ ശക്തരായില്ല. പിന്നെ ദുര്യോധനൻ, കർണ്ണൻ, ശകുനി ഇവർ സവ്യസാചിയെ ശരങ്ങൾകൊണ്ടു വർഷിച്ചു. അസ്ത്രജ്ഞമുഖ്യനായ പാർത്ഥൻ, അവർ എയ്ത ശരങ്ങളൊക്കെ നിസ്സാരമാക്കി ശരവർഷം ചൊരിഞ്ഞു. അപ്പോൾ ഇരുട്ടും ഭയങ്കരമായ ശബ്ദവുമുണ്ടായി. ആകാശവും, ഭൂമിയും, ദിക്കുകളും അപ്പോൾ അറിയാത്തമാതിരിയായി. പടയും, പൊടിയുംകൂടി എല്ലാ ദിക്കും അന്ധമായിത്തീർന്നു. അപ്പോൾ അവരും ഞങ്ങളും തമ്മിൽ അറിയാതായി. അതാത് ഉദ്ദേശത്തിന്റെ മാർഗ്ഗത്തിൽ രാജാക്കന്മാർ നിന്ന് എതിർത്തു. തമ്മിൽ നേരിട്ട് തേർപോയ തേരാളികൾ മുടിയിലും. ചട്ടയിലും, കൈയിന്മേലും വന്നുചേർന്നു. സൂതാശ്വഹീനരായി ചേഷ്ടകെട്ട തേരാളിമാരും ജീവിക്കുന്നതുമാതിരി പൊടികൊണ്ടു ദുഃഖിക്കുന്നവരായിക്കണ്ടു. ചത്തുവീണു മലപോലെ കിടക്കുന്ന ആനകളെ കുതിരകൾ ചെന്നു പുൽകി. ചില കുതിരകൾ കുതിരക്കാരോടുകൂടി ചത്തുകിടക്കുന്നതു കണ്ടു. ഉടനെ സംഭ്രമത്തോടുകൂടി വടക്കോട്ടുമാറി പുകയറ്റ അഗ്നിപോലെ ദ്രോണൻ നില്ക്കുന്നതായിക്കണ്ടു. പോർക്കളം വിട്ട് അവൻ തനിച്ചു മാറിനില്ക്കുന്നതുകണ്ട് പാണ്ഡവപ്പട വല്ലാതെ ഇളകിപ്പോയി. വിളങ്ങുന്ന ശ്രീയോടും തേജസ്സുജ്ജ്വലിക്കുന്ന പ്രകാരത്തിലും ദ്രോണനെക്കണ്ട് വൈരികളൊക്കെ പേടിച്ചു വിറച്ചു. ശത്രുക്കളെ വിളിച്ച് ഏല്ക്കുന്ന ആ മത്തവാരണതുല്യനായ കുംഭസംഭവനെ ജയിക്കുവാൻ ആരേയും കണ്ടില്ല. ദൈത്യർ ഇന്ദ്രനെ എന്നവിധം നോക്കിക്കണ്ടു.

ചിലരുടെ ഉത്സാഹം നശിച്ചു. ധീരന്മാരായ ചിലർ ചൊടിച്ചു. ചിലർ വിസ്മയിച്ചു. ചിലർ അമർഷംകൊണ്ടു. ചില രാജാക്കന്മാർ കൈകൾ കൂട്ടിത്തിരുമ്മി. ചിലർ ക്രോധമൂർച്ഛിതന്മാരായി ചുണ്ടു കടിച്ചു. ചിലർ വില്ലുലയ്ക്കുകയും ചിലർ കൈകൾ ഞെക്കി ഞെരിക്കുകയും ചെയ്തു. ഓജസ്വികളായ ചിലർ ദ്രോണനുമായി ചെന്ന് ഏല്ക്കുകയും ചെയ്തു.

പാഞ്ചാലന്മാർ വിശേഷിച്ചും ദ്രോണബാണാർത്തന്മാരായി രാജാവിന്റെ സമീപത്തിൽ ചെന്നുപറ്റി. അവർ ശരമേറ്റ വേദന സഹിക്കാതെ പുളഞ്ഞു. ആ സമയത്ത് വിരാടനും ദ്രുപദനും ദ്രോണനോടേറ്റു. അപ്രകാരം പോരിൽച്ചുറ്റുന്ന അരിമർദ്ദനനോട് അവർ കിണഞ്ഞു പോരാടി. അപ്പോൾ ദ്രുപദന്റെ മൂന്നു പൗത്രന്മാരും ധനുർദ്ധരന്മാരായ ചേദികളും ദ്രോണനോടു ചെന്നു യുദ്ധംചെയ്തു. ആ മൂന്നു പാഞ്ചാലപൗത്രന്മാരേയും ദ്രോണൻ ഓരോ ശരംകൊണ്ടു പ്രാണൻ പോക്കിവിട്ടു. അവർ രഥത്തിൽനിന്നു ചത്തുവീണു. ചേദികൾ, സൃഞ്ജയന്മാർ, കേകയന്മാർ, പാഞ്ചാലന്മാർ എന്നിവരേയും കുംഭസംഭവൻ തോല്പിച്ചു. മഹാരഥനായ ഭാരദ്വാജൻ മത്സ്യരേയും ഓടിച്ചു. ഈ സമയത്ത് ദ്രുപദൻ ചൊടിച്ചു ശരവൃഷ്ടി ദ്രോണന്റെനേർക്കു സംഗരത്തിൽ ചൊരിഞ്ഞു. വിരാടനും ചൊരിഞ്ഞു. ക്ഷത്രിയമർദ്ദനനായ ദ്രോണൻ ആ ബാണവർഷം പോക്കി ആ വിരാടദ്രുപദന്മാരെ ശരവർഷംകൊണ്ടു മൂടി. ദ്രോണൻ ശരവർഷത്താൽ മൂടിയ അവർ പടത്തലയ്ക്കൽ ക്രുദ്ധരായി ദ്രോണനെ ക്രോധത്തോടെ എയ്തു. അപ്പോൾ രാജാവേ, ദ്രോണൻ ചൊടിച്ച് തീക്ഷ്ണമായ ഭല്ലംവിട്ട് അവരുടെ ശരങ്ങൾ അറുത്തു. അപ്പോൾ കോപിച്ച് വിരാടൻ പോരിൽ പത്തു കോമരങ്ങൾ വിട്ടു. അപ്രകാരം പത്തു ശരങ്ങളും വിട്ട് ദ്രോണനെ കൊലപ്പെടുത്തുവാൻ ശ്രമം ചെയ്തു. ഉടനെ ദ്രുപദൻ പൊന്നുകെട്ടിച്ച കാരിരുമ്പുവേൽ എടുത്ത്, ക്രൂരസർപ്പത്തെ എന്നവിധം, ദ്രോണന്റെനേർക്കു ചാട്ടി. ഉടനെ തീക്ഷ്ണമായ ഭല്ലംകൊണ്ട് പത്തു തോമരത്തേയും അറുക്കുകയും, വൈഡൂര്യംപതിച്ച വേൽ അറുക്കുകയും ചെയ്തു. നല്ലപോലെ മൂർച്ചകൂട്ടിയ ഭല്ലംകൊണ്ട് ശത്രുഹരനായ ഗുരുവിരാടദ്രുപദന്മാരെ കാലപുരിയിലേക്കയച്ചു. വിരാടനും ദ്രുപദനും മരിച്ചുവീണപ്പോൾ കേകയന്മാരും, ചേദികളും, പാഞ്ചാലമത്സ്യന്മാരും, അപ്രകാരംതന്നെ പാഞ്ചാലപൗത്രന്മാരായ മൂന്നു വീരന്മാരും ചത്തതുകണ്ടപ്പോൾ, ദ്രോണന്റെ കർമ്മം കണ്ടു ശോകകോപസന്തപ്തനായ ധൃഷ്ടദ്യുമ്നൻ രഥികളുടെ മദ്ധ്യത്തിൽവെച്ചു സത്യംചെയ്തു: 'എന്റെ ഇഷ്ടാപൂർത്തം* നശിച്ചുകൊള്ളട്ടെ! എന്റെ ക്ഷാത്രം ബ്രഹ്മണ്യം ഇവയൊക്കെ നശിച്ചുകൊള്ളട്ടെ. ദ്രോണനെ ഞാൻ വിടുന്നതായാലും ദ്രോണൻ എന്നെ ജയിക്കുന്നതായാലും.' വളരെയധികം വില്ലാളികളുടെ നടുവിൽവെച്ച് ഇപ്രകാരം ഏറ്റുപറഞ്ഞ് ദ്രോണനോടു പരനാശനനും ബലവാനുമായ പാഞ്ചാല്യൻ ഏറ്റു. ദുര്യോധനനും കർണ്ണനും അപ്രകാരംതന്നെ ശകുനിയും മുഖ്യന്മാരായ ദുര്യോധനസഹോദരന്മാരും പോരിൽ ദ്രോണനെക്കാത്ത് രക്ഷയ്ക്കായി നിന്നു. ദ്രോണൻ പൊരുതുന്ന സമയത്ത് നേരെ നോക്കാനുംകൂടി പാഞ്ചാലന്മാർ ശക്തരായില്ല. ധൃഷ്ടദ്യുമ്നന്റെനേരെ ഭീമൻ ചൊടിച്ച് ക്രൂരമായ വാക്കുകൊണ്ടു കുത്തി."

ഭീമസേനൻ പറഞ്ഞു: 'ദ്രുപദവംശത്തിൽപ്പിറന്നവനും എല്ലാ ശസ്ത്രാസ്ത്രങ്ങളും അറിഞ്ഞവനും ക്ഷത്രിയനാണെന്നു വിചാരിക്കുന്നവനുമായ ഒരുത്തൻ തന്റെ ശത്രു നേരിട്ടു നില്ക്കുന്നത് പൊറുക്കുമോ? പിതാവിനേയും, പുത്രനേയും കൊന്നതു കണ്ടിട്ട് ആണായിപ്പിറന്നവൻ ആ കൊന്ന ശത്രുവിനെ ഒരു നിമിഷം ബാക്കി വെച്ചിരിക്കുമോ? വിശേഷിച്ചും രാജസഭയിൽ ശപഥംചെയ്തിട്ട് അവൻ അടങ്ങുകയോ? ഇതാ നോക്കൂ! തേജസ്സുകൊണ്ടു കത്തുന്ന അഗ്നിപോലെ, ശരചാപേന്ധനനായ ദ്രോണൻ, ക്ഷത്രിയസമൂഹത്തെ ദഹിപ്പിക്കുന്നു! ഇവൻ പാണ്ഡവപ്പടയൊക്കെ ഇപ്പോൾ ചുട്ടുമുടിക്കും. നിങ്ങൾ എന്റെ കർമ്മം നിന്നു കാണുവിൻ! ദ്രോണനോട് ഏല്ക്കുവിൻ!' എന്നു പറഞ്ഞ് ദ്രോണസൈന്യത്തിൽ ഭീമസേനൻ ചാടിക്കയറി. ആകുന്നവിധം വില്ലു വലിച്ചു ശരമെയ്ത് നിന്റെ പടയെ പിളർന്ന് പെരുംപടയിൽക്കയറി തകർത്തു. ധൃഷ്ടദ്യുമ്നനും അപ്രകാരം തന്നെ പടതകർത്തു. പോരിൽ അവർ ദ്രോണന്റെ മുമ്പിലെത്തിയപ്പോൾ മഹാബഹളമായി. ഇപ്രകാരം ഒരു യുദ്ധം നമ്മൾ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. തേരിന്റെ നിര കൂട്ടിമുട്ടിയ മട്ടിൽത്തന്നെ കാണപ്പെട്ടു. ചത്തും തകർന്നും ദേഹികളുടെ ദേഹങ്ങൾ ചിതറി. ചിലർ മറ്റിടത്തേക്കു പോകുന്ന വഴിക്കു ശത്രുക്കളുമായി ഏറ്റുമുട്ടി പിൻതിരിഞ്ഞപ്പോൾ പിൻപുറത്തും ചിലർ ഹതരായി. ഇപ്രകാരം അവർ തമ്മിൽ കിണഞ്ഞു ഭയങ്കരമായി പോരാടി. അപ്പോൾ ഭാസ്കരൻ സന്ധ്യയോടടുക്കുകയും ചെയ്തു."

**188. നകുലയുദ്ധം - നകുലനും ദുര്യോധനനും തമ്മിൽ യുദ്ധം - ദുര്യോധനൻ പോർക്കളത്തിൽ നിന്ന് ഓടുന്നു** സഞ്ജയൻ പറഞ്ഞു: "അപ്രകാരം മഹാരാജാവേ, പടയിൽ ചട്ട ധരിച്ച് ഭടന്മാർ ഉദയസൂര്യനെ സേവിച്ചു. ഉരുകുന്ന സ്വർണ്ണത്തിന്റെ നിറത്തോടുകൂടി സഹസ്രകിരണൻ ഉദിച്ചുപൊങ്ങുകയും ലോകമൊക്കെ പ്രകാശിക്കുകയും ചെയ്തപ്പോൾ വീണ്ടും യുദ്ധം തുടങ്ങി. ഉദയത്തിനുമുമ്പ് എതിർത്തുനിന്ന രണ്ടു സൈന്യങ്ങളും യുദ്ധം നിർത്തി തമ്മിൽ വീണ്ടും യുദ്ധം തുടങ്ങി. തേരിനോടു കുതിരയും, കുതിരയോട് ആനയും, ആനയോടു കാലാളും, കുതിരയോടു കുതിരയും, കാലാളുകൾ കാലാളുകളോടും, തേരിനോടു തേരും, ആനയോട് ആനയും ഇങ്ങനെ പലമട്ടിൽ ചേർന്നും പിരിഞ്ഞും യോധന്മാർ പോരിൽ ചെന്നേറ്റു. രാത്രിയിൽ അത്യദ്ധ്വാനംചെയ്തു തളർന്ന് സൂര്യരശ്മി തട്ടിയപ്പോൾ വിശപ്പും ദാഹവും സഹിക്കാതെ പലരും ബോധംകെട്ടമാതിരിയായി, ശംഖം, ഭേരി, മൃദംഗം എന്നിവയും ഗർജ്ജിക്കുന്ന കൊമ്പനാനകളും ചെറുഞാണൊലിയിടുന്ന നമ്മുടെ വില്ലുകളും ശബ്ദത്തെ സ്വർഗ്ഗത്തിലെത്തിച്ചു. ഓടുന്ന കാലാളുകളുടേയും വീഴുന്ന ശസ്ത്രങ്ങളുടേയും ഹ്രേഷിക്കുന്ന കുതിരകളുടേയും ഓടുന്ന തേരുകളുടേയും ശബ്ദങ്ങ

* *ഇഷ്ടാപൂർത്തം = യാഗാദികർമ്മഫലം*

ളും, കൂക്കിവിളിക്കുന്നവരുടെ ഘോഷങ്ങളോടുചേർന്ന് മഹാബ ഹളമായ ഇരമ്പലുണ്ടായി. ആ വലിയ ബഹളശബ്ദം ആകാശ ത്തെത്തി. നാനാതരം അസ്ത്രങ്ങളേറ്റ് അംഗമറ്റു പിടയ്ക്കുന്ന വരുടെ ആർത്തനാദവും ദയനീയമായമട്ടിൽ ഭൂമിയിലെങ്ങും കേൾക്കുമാറായി. വീണ്ടും വീഴുന്ന ആന, തേർ ആൾ, കുതിര എന്നിവയുടെ കൂട്ടത്തെ പലമട്ടിൽ കയറി സൈന്യങ്ങൾ ഇടയുന്ന സമയത്ത് പരസ്പരം അറിയാതെ സ്വന്തം ആൾക്കാരേയും പര ന്മാരേയും കൊന്നു. വീരന്മാർ വിട്ട ആയുധം യോധന്മാരിലും ഗജങ്ങളിലും, രജകന്മാരിൽ വസ്ത്രം എന്നവിധം അസംഖ്യമായി ഏറ്റുകാണായി. വീരന്മാർ ഓങ്ങിപ്രയോഗിക്കുന്ന വാളുകളുടെ നിസ്വനം, രജകന്മാർ കൂട്ടമായി നിന്ന് അലക്കുന്ന വസ്ത്രത്തിന്റെ ശബ്ദംപോലെ നിരന്തരം കേൾക്കുവാൻ തുടങ്ങി. ഉറുമി, വാൾ, ഖൾഗം, തോമരങ്ങൾ, വെണ്മഴുക്കൾ ഇവകൊണ്ട് അടുത്തു നിന്നുള്ള യുദ്ധം ഏറ്റവും ഭയങ്കരമായി.

ആനകളുടേയും കുതിരകളുടേയും ദേഹത്തിൽനിന്ന് ഉത്ഭവിച്ചതും, നരന്മാരുടെ ശവങ്ങൾ പൊങ്ങിയൊഴുകുന്നതും, ശസ്ത്രങ്ങളാകുന്ന മത്സ്യങ്ങളോടും, മാംസച്ചേറുകലർന്നതും, ആർത്തനാദമാകുന്ന ഇരമ്പലോടുകൂടിയതും, കൊടിക്കൂറയാ കുന്ന നുരയുള്ളതും, പരലോകത്തേക്കു പ്രവഹിക്കുന്നതുമായ പുഴ വീരന്മാർ ഒഴുക്കി. ഊക്കുകളൊക്കെ ഏറ്റ് രാവിൽ ഏറ്റവും തളർന്ന് മനസ്സുഴന്ന് ആനകളും കുതിരകളും നിന്നുപോയി. മുഖം വാടിയവരായ വീരന്മാർ കുണ്ഡലാലംകൃതമായ മുഖത്തോടെ യുദ്ധോപകരണത്തോടും അവിടവിടെ ശോഭിച്ചു. ക്രവ്യാദഗണ ങ്ങളാലും, പാതി ചത്തവരാലും, മൃതരായവരാലും, തേരിന്റെ വഴി മുട്ടിച്ച് ചുറ്റും പോർക്കളം ശോഭിച്ചു. ചക്രം തടഞ്ഞ തേരുകൾ കഴിയുന്നിടത്തോളം ശക്തിയെടുത്ത് കുതിരകൾ ഞെരുങ്ങി വ ലിച്ചു. ആനപോലെ വലിയ കുതിരകൾ തളർന്നു പേടിച്ചു; കടൽപോലെ ആ പട അലഞ്ഞുലഞ്ഞു. ആ പട മിക്കവാറും പരവശരായി. ദ്രോണഫൽഗുനന്മാർമാത്രം കൂസാതെ നിലയ്ക്കു നിന്നു. ആർത്തന്മാർക്ക് അവർ മാത്രമാണ് ആശ്രയമായിരുന്നത്. അവരോടു ചെന്നേറ്റ് മറ്റുള്ളവരെല്ലാം കാലപുരിയിലേക്കു പ്രവേ ശിച്ചു. കൗരവപ്പട മിക്കവാറും അലഞ്ഞുലഞ്ഞു. പാഞ്ചാലസൈ ന്യവും ഇടഞ്ഞു പൊരുതി ഒന്നും അറിയാത്ത മട്ടായി. അന്ത കന്റെ ഉദ്യാനംപോലെ ഭീരുക്കൾക്കു ഭീഷണമായി. മന്നിൽ രാജാ ക്കന്മാർക്ക് മഹാനാശം മുതിർന്ന സമയത്ത് കർണ്ണനേയും, ദ്രോ ണനേയും, പാർത്ഥനേയും, ധർമ്മപുത്രനേയും, യമന്മാരേയും, ഭീമനേയും, പാഞ്ചാല്യനേയും , സാത്യകിയേയും, ദുശ്ശാസനനേ യും, ദ്രൗണിയേയും, ദുര്യോധനനേയും, സൗബലനേയും, കൃപ നേയും, ശല്യനേയും, കൃതവർമ്മാവിനേയും, തന്നേയും, അന്യ ന്മാരേയും, ഭൂമിയേയും, ദിക്കിനേയും അറിയാത്ത മട്ടായി. പട പൊടിയടഞ്ഞ് ഇടഞ്ഞ സമയത്ത് ഒന്നും തിരിച്ചറിയാത്തമാതി രിയായി. ബഹളം ഘോരമായി. മൂടുന്ന പൊടിവന്നുയർന്നു. രണ്ടാമതും രാത്രി വന്നു എന്ന് എല്ലാവരും ചിന്തിച്ചു പോയി. കൗരവന്മാർ ഏതാണ്. പാണ്ഡവന്മാർ ഏതാണ്, പാഞ്ചാലർ ഏതാണ് എന്നു പരസ്പരം അറിയാത്തതായിത്തീർന്നു. ദിക്കും, ആകാശവും, ഭൂമിയും, സമവും, വിഷമവും എല്ലാം ഒപ്പമായി. കൈയിൽക്കിട്ടിയത് ബന്ധുവായാലും, ശത്രുവായാലും കാച്ചി ക്കളയുകതന്നെ ചെയ്തു. പോരിൽ ജയിക്കുവാൻ മുതിർന്ന അവർ കൈയിൽക്കിട്ടിയതിനെയൊക്കെ അപ്പോൾ കലാശിപ്പിച്ചു.

പൊടി പൊങ്ങുകയാലും ചോര വീഴുകയാലും, ഭൂമിയിൽ ധൂളി കാറ്റടിച്ചു രക്തത്തിൽ ചേർന്ന് അടങ്ങി. അതിൽ ആനകൾ, കുതിരകൾ, ഭടന്മാർ, തേരാളികൾ പന്നികൾ എന്നിവയെല്ലാം പാരിജാതപ്പൂന്തോട്ടംപോലെ ചോരയണിഞ്ഞു ചുവന്നു ശോഭി ച്ചു. പിന്നെ ദുര്യോധനൻ, കർണ്ണൻ, ദ്രോണൻ, ദുശ്ശാസനൻ എന്നീ നാലുപേരും, നാലു പാണ്ഡവന്മാരുമായി ഏറ്റുമുട്ടി. യമന്മാരോട് തമ്പിയോടുകൂടി സുയോധനൻ ഏറ്റു. കർണ്ണൻ അപ്രകാരം ഭീമ നോടും, അർജ്ജുനൻ ദ്രോണനോടും ഏറ്റു. ഘോരവും ആശ്ചര്യവുമായ ആ യുദ്ധം എല്ലാവരും കണ്ടുനിന്നു. വിചിത്ര മായ തേരും ആനയും ചേർന്ന്, വിചിത്രമായ തേർകലർന്ന്, മുഖ്യ മായ തേരാളികൾക്കുള്ള സന്നിപാതം അമാനുഷംതന്നെയായി രുന്നു. ചിത്രയോധികളുടെ ചിത്രമായ യുദ്ധം രഥികൾ കണ്ടു. കിണഞ്ഞ് ഏറ്റവും വിക്രമിക്കുന്നവരും, തമ്മിൽ കൊല്ലുവാൻ മുതിർന്നവരുമായ അവർ മഴക്കാറുപോലെ ശരവർഷങ്ങൾ ചൊരിഞ്ഞു. അർക്കകാന്തിയുള്ള തേരിൽ ഇരുന്ന് ആ പുരു ഷർഷഭന്മാർ പരസ്പരം അടുത്ത ശാരദാഭ്രങ്ങൾപോലെ ശോഭി ച്ചു. മഹാരാജാവേ, ക്രോധാമർഷത്തോടുകൂടിയ ആ യോദ്ധാക്കൾ, മത്സരിക്കുന്ന മഹാവില്ലാളികൾ, പ്രയത്നിക്കുന്ന ധനുർദ്ധരന്മാർ, തമ്മിൽത്തമ്മിൽ നേരിട്ട് മത്തഗജങ്ങൾപോലെ ഏറ്റുമുട്ടി. ആ സമാഗമകാലത്തിൽ ദേഹഭേദംതന്നെ അറിഞ്ഞി ല്ല. അതിൽ ഒന്നിച്ച് എല്ലാ മഹാരഥന്മാരും ചിന്നിപ്പോയി. കൈയും കാലും, കുണ്ഡലങ്ങൾ അണിയുന്ന മുഖങ്ങളും, വില്ലും, അമ്പും, കത്തിയും, വാളും, മഴുവും, പട്ടസങ്ങളും, നാളീ കവും, ക്ഷുരങ്ങളും, നാരാചങ്ങളും, നഖരം, വേൽ, തോമരം എന്നിങ്ങനെ വേറേയും കടഞ്ഞ ആയുധങ്ങളും, വിചിത്രമായ പലതരം മെയ്ച്ചട്ടയും, വിചിത്രമായി ഉടഞ്ഞ തേരുകളും, ചത്ത കുതിരകളും, ചത്ത ആനകളും, ശൂരന്മാരും, നഗരപ്രായം ശോഭി ക്കുന്ന ശൂന്യരഥങ്ങളും, മേലാൾ ചത്ത കുതിരകളും കാറ്റു പോലെ ഓടുന്ന കുതിരകൾ വഹിക്കുന്നതും ക്രുദ്ധന്മാരായ വീര ന്മാരാൽ അലങ്കരിക്കപ്പെട്ടവയുമായ രഥങ്ങളും, കൊടികൾ, ചാമ രങ്ങൾ, പടച്ചട്ട, കുട, ആഭരണങ്ങൾ, വസ്ത്രങ്ങൾ, സുഗന്ധമുള്ള പൂമാലകൾ, ഹാരം, കിരീടം, മകുടം, ഉഷ്ണീഷം, കിങ്ങിണികൾ, മാറിൽ ധരിക്കുന്ന മണിനിഷ്കം, ചൂഡാമണി ഇവയാൽ, നക്ഷത്രത്താൽ ആകാശമെന്നപോലെ പോർക്കളം ശോഭിച്ചു. സഹിക്കാത്ത കോപത്തോടെ ദുര്യോധനൻ നകുലനുമായി ഏറ്റു മുട്ടി. മാദ്രീപുത്രൻ നിന്റെ പുത്രനെ ഇടത്തുവെച്ച് ശരജാലം ചൊരിയുവാൻ തുടങ്ങിയപ്പോൾ ആർപ്പുവിളി ഉയർന്നു. അമർഷി യായ ഭ്രാതൃവ്യൻ ഇടംചുറ്റിയ കാരണത്താൽ അമർഷത്തോടെ പകരം നിന്റെ പുത്രൻ ഇടംചുററി. പകരം തന്റെ ഇടം ചുറ്റുന്ന നിന്റെ പുത്രനെ മിത്രമാർഗ്ഗജ്ഞനായ നകുലൻ, തേജസ്സുള്ളവ നായ നകുലൻ, തടുത്തു. ഉടനെ ശരജാലങ്ങളാൽ അവനെ പീഡിപ്പിച്ചു തടുത്തു. അതിൽ സേനകൾ അത്ഭുതത്തോടെ നകു ലനെ പ്രശംസിച്ചു. 'നില്ക്കൂ! നില്ക്കൂ!' എന്ന് നകുലൻ നിന്റെ പുത്രനോടു പറഞ്ഞു. നിന്റെ ദുർമ്മന്ത്രംകൊണ്ട് അനുഭവിക്കേ ണ്ടിവന്ന ഭയങ്കരമായ ദുഃഖങ്ങളെ അവൻ ഓർത്തു."

**189. സങ്കുലയുദ്ധം - സഹദേവനും കർണ്ണനും ഭീമസേനനും തമ്മിൽ സങ്കുലയുദ്ധം** സഞ്ജയൻ പറ ഞ്ഞു: "ദുശ്ശാസനൻ ചൊടിച്ച് സഹദേവനോടു ചെന്നേറ്റു തേരിന്റെ കടുത്ത വേഗത്താൽ ദുശ്ശാസനൻ പാരിടം വിറപ്പിച്ചു. അവൻ എത്തുന്ന സമയത്തുതന്നെ ശത്രുകർശനനായ മാദ്രീ പുത്രൻ തലപ്പാവുവെച്ച സൂതന്റെ തല ഒരു ഭല്ലത്താൽ കൊയ്തു വീഴ്ത്തി. ദുശ്ശാസനനാകട്ടെ വേറെ യോദ്ധാക്കളാകട്ടെ രഥവേ ഗംമൂലം ഈ സംഗതി അറിഞ്ഞതേയില്ല. തേരു നിയന്ത്രിക്കാ തിരിക്കയാൽ ഇഷ്ടംപോലെ കുതിരകൾ പോകുന്നതു കണ്ടപ്പോ ഴാണ് സൂതൻ ചത്തുപോയെന്ന് ദുശ്ശാസനൻ അറിഞ്ഞത്. ഉടനെ അവൻ അശ്വങ്ങളെ നിയന്ത്രിച്ചു. ലഘുവും ചിത്രവും സൃഷ്ഠു വുമായി രഥികോത്തമനായ ദുശ്ശാസനൻ പൊരുതി. തന്റെ കൂട്ടരും അന്യന്മാരും അവന്റെ ആ തൊഴിലിനെക്കണ്ട് അഭിനന്ദിച്ചു. സൂതൻ മരിച്ചിട്ടും അവൻ നിർഭയം പോരിൽ ഏറ്റത് അത്ഭുത മായി ജനങ്ങൾ വാഴ്ത്തി. സഹദേവൻ തീക്ഷ്ണമായ ശരം ഹയ ങ്ങളിൽ വർഷിച്ചു. അമ്പേറ്റു പീഡിച്ച കുതിരകൾ അങ്ങുമിങ്ങും പാഞ്ഞു. കടിഞ്ഞാണിൽ പിടിച്ചു നിയന്ത്രിക്കുവാൻ ഒരുങ്ങിയ പ്പോൾ ദുശ്ശാസനൻ വില്ലു വിട്ടു. വില്ലെടുത്ത് എയ്യുവാൻ തുടങ്ങി യപ്പോൾ കടിഞ്ഞാൺ വിട്ടു. ഈ പഴുതിൽ മാദ്രേയൻ ശരങ്ങൾ അവന്റെനേരെ വിട്ടു. അപ്പോഴേക്കും നിന്റെ പുത്രനെ കാക്കുവാൻ കർണ്ണൻ അവിടെ എത്തി. ഉടനെ വൃകോദരൻ കർണ്ണനിൽ കണ്ണു വെച്ചു മൂന്നു ഭല്ലങ്ങൾ ചെവിയോളം വലിച്ച് കൈയ്ക്കും മാറത്തും എയ്തു. ചവിട്ടുകൊണ്ട സർപ്പത്തെപ്പോലെ ഉടനെ കർണ്ണൻ തിരിച്ച് ഭീമനെ കൂരമ്പുകൾ ചൊരിഞ്ഞു തടുത്തു.

പിന്നെ ഭീമനും കർണ്ണനും തമ്മിൽ യുദ്ധം ബഹളമായി നടന്നു. കണ്ണുരുട്ടി മിഴിച്ച് അവർ രണ്ടു കാളകൾ തമ്മിൽ ഇടഞ്ഞപോലെ പോരാടി. മഹാവേഗത്തോടെ അവർ പരസ്പരം ചൊടിച്ച് അലറി ഒപ്പം പടയിൽ പാടവംകാണിച്ചു. അവർ ഏററവും അടുക്കുകയാൽ അമ്പെയ്യുന്ന നിലവിട്ട് ഗദായുദ്ധം തുടർന്നു. ഗദകൊണ്ട് ഭീമൻ കർണ്ണന്റെ രഥകൂബരം അടിച്ചുടച്ചു. അത് ഒരു വലിയ അത്ഭുതം സൃഷ്ടിച്ചു. ഗദയെടുത്ത് വീരനായ കർണ്ണനും വായുപുത്രന്റെ തേർത്തടത്തിലേക്ക് ആഞ്ഞെറിഞ്ഞ് ഗദകൊണ്ട് ഗദ തകർത്തുകളഞ്ഞു. പിന്നെ ഭീമൻ കനത്ത ഗദ കർണ്ണന്റെനേരെ വിട്ടു. പൊൻകടക്കെട്ടുള്ള വളരെ കൂരമ്പുകൾ എയ്ത് കർണ്ണനും തടുത്തു. വീണ്ടും ആഞ്ഞെയ്ത അമ്പും ഭീമന്റെ അടുത്തെത്തി.കർണ്ണന്റെ അമ്പേറ്റ് മന്ത്രത്താൽ നിരോധിക്കപ്പെട്ട പെൺസർപ്പത്തെപ്പോലെ അതു തിരിച്ചു വന്ന ഭീമന്റെ വലിയ ധ്വജത്തെ വീഴ്ത്തി. ആ ഗദയേറ്റ് സൂതൻ ബോധംകെട്ടു വീഴുകയും ചെയ്തു. ഉടനെ ക്രോധം മൂർച്ഛിച്ച ഭീമൻ കർണ്ണന്റെ നേർക്ക് എട്ടു ബാണം ധ്വജത്തിലും, വലിയ വില്ലിലും, ആവനാഴിയിലും എയ്തു; മഹാബലനായ ഭീമസേനൻ മൂർച്ചകൂടിയ ശരംകൊണ്ട് കൊടി, വില്ല്, ആവനാഴി എന്നിവയെ ചിരിച്ചുകൊണ്ട് അറുത്തു. കർണ്ണൻ ദുർവ്വിഷഹമായ ഹേമപൃഷ്ഠബാണമെടുത്ത് രഥബാണങ്ങളാൽ ഋക്ഷവർണ്ണമായ കുതിരകളേയും കൊന്നു. രണ്ടു പിൻസൂതരേയും കൊന്നുവീഴ്ത്തി. തേർ പോയപ്പോൾ ഭീമൻ നകുലന്റെ തേരിൽ മലയുടെ കൊടുമുടിയിൽ കേറുന്ന സിംഹത്തെപ്പോലെ ചാടിക്കയറി.

അപ്രകാരംതന്നെ മഹാരഥരായ ദ്രോണാർജ്ജുനന്മാരും പൊരുതി. ഗുരുവും ശിഷ്യനും ചെയ്തതിന്ന് എതിർചെയ്ത് അവർ എതിർത്തു. അതിവേഗത്തിൽ തൊടുത്ത് എയ്യുകയാലും തേർവേഗത്തിൽ ഓടിക്കുകയാലും മനുഷ്യരുടെ കണ്ണും കരളും അവർ ഒരുപോലെ മയക്കി. തമ്മിൽ പോരു നിറുത്തി യോധന്മാർ വിറച്ചു. ഇതിന്നു മുമ്പൊന്നും ആ ഗുരുശിഷ്യന്മാർ തമ്മിൽ ഇത്ര കടുത്ത പോരാട്ടം നടന്നുകണ്ടിട്ടില്ല. സൈന്യമദ്ധ്യത്തിൽ വിചിത്രമായ രഥമാർഗ്ഗങ്ങൾ അവർ കാണിച്ചു. ആ വീരന്മാർ അന്യോന്യം ഇടത്തുവെയ്ക്കുവാൻ തുടങ്ങി. യോധന്മാർ അവരുടെ പരാക്രമം ആശ്ചര്യത്തോടെ നിന്നു കണ്ടു. ദ്രോണപാണ്ഡവന്മാർ തമ്മിലുള്ള ആ യുദ്ധം ഭയങ്കരമായി. മാംസക്കഷണത്തിന്നുവേണ്ടി ആകാശത്തുവെച്ചു പരുന്തുകൾ പോരാടുന്നതുപോലെ ഉൽക്കടമായി.

എന്തൊക്കെ ദ്രോണൻ അർജ്ജുനനെ ജയിക്കുവാൻ കാംക്ഷിച്ചു ചെയ്തുവോ അതിന്നൊക്കെ തക്കതായ പ്രതിവിധി അർജ്ജുനൻ ചെയ്തു. ദ്രോണൻ പാർത്ഥനേക്കാൾ മെച്ചം നേടുവാൻ പററാഞ്ഞതുകൊണ്ട് കുറേക്കൂടി ശക്തിയേറിയ ബാണങ്ങൾ എടുത്തു പ്രയോഗിച്ചു. ഐന്ദ്രം, പാശുപതം, ത്വാഷ്ടം, വായവ്യം, വാരുണം എന്നിവ ദ്രോണൻ എയ്തു. എന്നാൽ അവയോരോന്നും ധനഞ്ജയൻ അപ്പപ്പോൾ ഹനിച്ചു. അവന്റെ അസ്ത്രം അസ്ത്രംകൊണ്ടുതന്നെ പാണ്ഡവൻ നിഹനിച്ചതു കണ്ടപ്പോൾ സഹിക്കാതെ പരമമായ ദിവ്യാസ്ത്രം ദ്രോണൻ പാർത്ഥനിൽ വിട്ടു. ഏതേത് അസ്ത്രങ്ങൾ പാർത്ഥനെ ജയിക്കുവാൻ ദ്രോണൻ വിട്ടുവോ അതാതിന്റെ വിഘാതത്തിന്നായി അതാത് അസ്ത്രങ്ങൾ അർജ്ജുനൻ വിട്ടു. വിധിപോലെ എയ്ത ദിവ്യാസ്ത്രമൊക്കെ അർജ്ജുനൻ പോക്കുവാൻതുടങ്ങിയപ്പോൾ ആർജ്ജവംകൊണ്ട് അർജ്ജുനനെ ദ്രോണൻ മനസാ മാനിച്ചു. സർവ്വശസ്ത്രജ്ഞവരനായ ശിഷ്യനെക്കൊണ്ട് ഗുരുനാഥനായ താൻ എല്ലാ ഗുരുനാഥന്മാരിലും മേലേയായിരിക്കുന്നു എന്നുള്ള അഭിമാനം ദ്രോണന്റെ ഉള്ളിലുണ്ടായി. മഹാത്മാക്കളുടെ ഇടയിൽ പാർത്ഥൻ ചെന്നു തടുത്തപ്പോൾ പ്രീതിയോടെ മന്ദസ്മിതം തൂകി ഗുരുവര്യൻ പാർത്ഥനോട് ഏറ്റു. അപ്പോൾ ആകാശത്തു വളരെ ദേവന്മാരും, ഗന്ധർവ്വന്മാരും, മഹർഷിമാരും, സിദ്ധഗണങ്ങളും ചുററും കാണുമാറായി. അപ്സരോഗണങ്ങളും, യക്ഷരാക്ഷസന്മാരും കൂടിച്ചേർന്നു വിളങ്ങി. മേഘവ്യാകുലമായവിധത്തിൽ ആകാശം ഇളകിക്കാണുമാറായി. മറഞ്ഞുനിന്ന് അവർ പറയുന്ന വാക്കുകൾ കേൾക്കുമാറായി. ദ്രോണനേയും പാർത്ഥനേയും അവർ സ്തുതിച്ചു പറയുകയായിരുന്നു. ജ്വലിക്കുന്ന അസ്ത്രങ്ങൾ അവിടവിടെ വീഴുന്ന സമയത്ത് അവിടെ കൂടിനില്ക്കുന്ന സിദ്ധന്മാരും ഋഷിമാരും പറഞ്ഞു: 'ഈ യുദ്ധം മാനുഷമല്ല, ആസുരമല്ല, രാക്ഷസമല്ല, ദൈവഗാന്ധർവ്വങ്ങളുമല്ല, തീർച്ചയായും ഈ യുദ്ധം ബ്രാഹ്മമാണ്. ആശ്ചര്യവും വിചിത്രവുമായിരിക്കുന്നു! ഇപ്രകാരം ഒരു യുദ്ധം ഞങ്ങളാരും കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. അർജ്ജുനന്നു മേലേ ദ്രോണൻ, ദ്രോണന്നു മേലേ അർജ്ജുനൻ ! ഇവർക്കു തമ്മിലുള്ള അന്തരം കാണുവാൻ മററാർക്കും കഴികയില്ല. രുദ്രൻ താൻതന്നെ രണ്ടായി നിന്നു പൊരുതുകയാണെങ്കിൽ അതിനോട് ഈ മഹാത്മാക്കളുടെ യുദ്ധത്തെ ഉപമിക്കാം. വേറെ യാതൊന്നുമില്ല ഉപമിക്കുവാൻ. ആചാര്യനിൽ ജ്ഞാനം ഒന്നായിക്കാണുമ്പോൾ എല്ലാ ജ്ഞാനയോഗവും പാർത്ഥനിൽ വിളങ്ങുന്നു! ശൗര്യമെല്ലാം ഒന്നായി ആചാര്യനിൽ വിളങ്ങുമ്പോൾ എല്ലാ ബലശൗര്യങ്ങളും പാർത്ഥനിൽ വിളങ്ങുന്നു. ഈ മഹേഷ്വാസന്മാരെ പോരിൽ മുടിക്കുവാൻ മറ്റാർക്കു കഴിയുന്നു! ഇവർ വിചാരിച്ചാൽ വാനോരടക്കമുള്ള ലോകം മുടിച്ചുകളയും.' ഭൂതങ്ങൾ ഒളിവായിനിന്നും പ്രശംസിച്ചു.

പിന്നെ മഹാശയനായ ദ്രോണൻ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. പാർത്ഥന്നും മറഞ്ഞുനില്ക്കുന്ന ഭൂതങ്ങൾക്കും ചുടുന്ന മട്ടിലാണ് ആ പ്രയോഗം. കാടും മേടും മരവുമൊത്ത് ഈ ഊഴിയൊക്കെ ഒന്നായി വിറച്ചു. കൊടുംകാററു വീശി! കടൽ കലങ്ങിമറിഞ്ഞു. കുരുപാണ്ഡവസൈന്യങ്ങൾ പേടിച്ചുവിറച്ചു. എല്ലാ ഭൂതങ്ങളിലുംവെച്ച് ശ്രേഷ്ഠൻ ബ്രഹ്മാസ്ത്രം തൊടുത്തപ്പോൾ ആകെ അമ്പരന്നു. ആ മഹാസ്ത്രത്തേയും പാർത്ഥൻ കൂസൽകൂടാതെ തടുത്തു. ബ്രഹ്മാസ്ത്രംകൊണ്ട് എല്ലാം അപ്പോൾ ശമിച്ചു. ഒരുത്തനും അവരിൽവെച്ചു കേറാൻ പററാതിരിക്കെ സങ്കുലയുദ്ധംകൊണ്ട് ആ രണഭൂമി ആകുലമായി. പിന്നേയും ഒന്നും അറിയാത്തമട്ടായിത്തീർന്നു. ദ്രോണപാണ്ഡവയുദ്ധത്തിൽ ബഹളമായ പോരു മുഴുത്തു. ആകാശം അമ്പുകളാൽ മേഘപടലങ്ങളാലെന്നവിധം മൂടി. ആ സമയത്ത് ആകാശചാരികളായ ആരും സഞ്ചരിക്കുകയുണ്ടായില്ല.''

**190. സങ്കുലയുദ്ധം** സഞ്ജയൻ പറഞ്ഞു: ''ഇപ്രകാരം ആന, കുതിര, ആൾ എന്നിവ മുടിഞ്ഞുകൊണ്ടിരിക്കുന്ന യുദ്ധം മുഴുത്തുകൊണ്ടിരിക്കെ, ദുശ്ശാസനൻ ധൃഷ്ടദ്യുമ്നനുമായി ഏറ്റുമുട്ടി. ദ്രോണന്റെ നേരെ ചെല്ലുക്കയായിരുന്ന ധൃഷ്ടദ്യുമ്നൻ ദുശ്ശാസനന്റെ ശരമേറ്റ് ആർത്തനായി. സഹിക്കവയ്യാതെ അവൻ നിന്റെ പുത്രന്റെ കുതിരകളിൽ ശരം വിട്ടു. ഒരു നിമിഷംകൊണ്ട് അവൻ ദുശ്ശാസനന്റെ കൊടിയും സൂതനുംചേർന്ന തേരിനെ ഛിന്നഭിന്നമാക്കി. ദുശ്ശാസനൻ ധൃഷ്ടദ്യുമ്നന്റെ ശരത്താൽ ആർത്തനായി, അവന്റെ മുമ്പിൽ നില്ക്കാൻ കഴിയാതെ പിൻതിരിച്ചു. അങ്ങനെ അമ്പെയ്ത് ദുശ്ശാസനനെ പിൻതിരിപ്പിച്ച് പാർഷതൻ ദ്രോണന്റെനേർക്കു കയറി. ഉടനെ ഇടയ്ക്കുചെന്ന് കൃതവർമ്മാവു തടുത്തു. മൂന്നു സഹോദരന്മാരും അവനെ ചുറ്റിയെത്തി. നരർഷഭന്മാരായ യമന്മാർ അവനെ പിന്നിൽനിന്നു രക്ഷിച്ചു. ദ്രോണന്റെ നേരെ അവൻ കത്തിക്കാളുന്ന അഗ്നിപോലെ നിന്ന് എതിർത്തു. മഹാരഥന്മാരായ അവർ എല്ലാവരും നിന്നു പോരാടി. മരണത്തെ മുന്നിലാക്കി ആ അമർഷികളായ സത്വവാന്മാർ യുദ്ധംചെയ്തു. ശുദ്ധന്മാരും, ശുദ്ധസത്വന്മാരും, സ്വർഗ്ഗകാംക്ഷികളുമായ അവർ തമ്മിൽക്കൊല്ലുവാൻ മുതിർന്ന് ആര്യമായ യുദ്ധംചെയ്തു. ശുദ്ധാഭിജാത്യകർമ്മാക്കളും, മതിമാന്മാരുമായ രാജാക്കന്മാർ മുഖ്യമായ ഗതിയെ ചിന്തിച്ച് ധർമ്മയുദ്ധം ചെയ്തു. ധർമ്മിഷ്ഠമായി അശസ്ത്രമായി ഇങ്ങനെ ഒരു യുദ്ധം ഇതിനുമുമ്പുണ്ടായിട്ടില്ല. ഈ ധർമ്മവും പുണ്യവുമായ പോരാട്ടത്തിൽ കണ്ണിയില്ല, നാളീകമില്ല, ലിപ്തമില്ല, വസ്തികമില്ല, സൂചിയില്ല, കപിശമില്ല, ഇഭാസ്ഥിയില്ല, സംശ്ളിഷ്ടബാണങ്ങളില്ല, പൂതിയില്ല, ജിഹ്മവുമില്ല. എന്നാൽ ഋജുവും, ശുദ്ധവുമായ ശസ്ത്രങ്ങൾ എടുത്ത് സുയുദ്ധംകൊണ്ട് പരമമായ പദവും, നല്ല കീർത്തിയും കരുതി അവർ പോരാടി. ദോഷങ്ങൾ ഒന്നുമി

ല്ലാത്ത ബഹളമായ ഇത്തരം യുദ്ധം നിന്റെ നാലു യോധന്മാർ, മൂന്നു പാണ്ഡവരുമായി നടത്തി. നിന്റെ രഥിശ്രേഷ്ഠന്മാരെ യമന്മാർ തടുത്തതുകണ്ട് ശീഘ്രാസ്ത്രനായ ധൃഷ്ടദ്യുമ്നൻ ദ്രോണന്റെനേർക്കു കയറി. തടുക്കപ്പെട്ട വീരന്മാരായ ആ നാലു പേരും, വാനങ്ങൾ പർവ്വതങ്ങളിലെന്നപോലെ, ആ നരസിംഹ രിൽ തങ്ങിപ്പോയി. ഈ രണ്ടു രഥിമാരോട് രഥിപ്രവരന്മാരായ യമന്മാർ ഏറ്റുനിന്നു. അപ്പോൾ പാർഷതൻ ദ്രോണന്റെ നേർക്കു ചെന്നു. യുദ്ധദുർമ്മദനായ ദ്രോണന്റെ നേരെ പാഞ്ചാല്യൻ പോകുന്നതു കണ്ട് യമന്മാർ അവരെ നിർത്തി. അതു കണ്ട് ഇട യിലേക്ക് ദുര്യോധനൻ രക്തം കുടിക്കുന്ന ശരങ്ങൾ എയ്തു. അവനെ പിന്നേയും സാത്യകി അതിവേഗത്തിൽ ചെന്നേറ്റു. നര ശാർദ്ദൂലന്മാരായ ആ കൗരവമാധവന്മാർ തമ്മിൽ എതിർത്തേറ്റു തമ്മിൽ തങ്ങിനിന്നു. ബാല്യകാലത്തെ സ്മരണകൾ പ്രീതി യോടെ ചിന്തിച്ച് അവർ തമ്മിൽ നോക്കിനിന്നു. വീണ്ടും വീണ്ടും ചിരിച്ചു. പിന്നെ, ദുര്യോധനൻ, ശൈനേയനോട്, തന്റെ പ്രിയ സ്നേഹിതനോട്, തന്റെ വൃത്തിയെ ഏറ്റവും ഗ്രഹിച്ചുകൊണ്ടു പറഞ്ഞു: 'ഹേ സഖേ! ഈ ക്രോധം നിന്ദ്യംതന്നെ! ലോഭവും അമർഷവും മോഹവും നിന്ദ്യംതന്നെ! ക്ഷാത്രധർമ്മം എത്രയോ മോശം! ഔരസബലവും മോശംതന്നെ! എന്നോടു ഭവാനും ഞാൻ ഭവാനോടും എതിർക്കേണ്ടിവന്നതോർത്ത് ഞാൻ ഖേദി ക്കുന്നു. നീ എനിക്കു പ്രാണനേക്കാൾ ഇഷ്ടനാണ്; നിന്റെ ഇഷ്ട നുമാണ് ഞാൻ. ബാല്യകാലത്തിൽ നമ്മൾ ചെയ്ത കഥകൾ ഞാൻ ഒന്നും വിടാതെ ഓർക്കുകയാണ് അതൊക്കെ ഇന്നു നമ്മൾക്കു ഈ യുദ്ധത്തിൽ ജീർണ്ണമായിപ്പോയിരിക്കുന്നു. ക്രോധലോഭങ്ങളോടുചേർന്ന ഈ യുദ്ധം എന്തു യുദ്ധമാണ് സാത്വതാ? ഇപ്രകാരം പറയുന്ന ദുര്യോധനനോട് സാത്യകി തീക്ഷ്ണമായ ബാണങ്ങൾ ഉയർത്തിപ്പിടിച്ചു ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഹേ രാജപുത്രാ! ഇതു സഭയല്ല, ആചാര്യഗൃഹമല്ല. ഹേ, രാജാവേ, നാം ഒന്നിച്ച് അവിടെയൊക്കെയല്ലേ കളിച്ചത്?'

ദുര്യോധനൻ പറഞ്ഞു: 'ബാല്യത്തിൽ നമ്മുടെ കളിയെ വിടെ ഹേ ശിനിപുംഗവാ? ഇന്നത്തെ ഈ യുദ്ധമെവിടെ? അമ്പോ! കാലം ദുരിതക്രമംതന്നെ! നമുക്കു ധനം എന്തിനുകൊ ള്ളാം? ഈ ധനതൃഷ്ണകൊണ്ടാണല്ലോ, ഈ ലോഭംകൊണ്ടാ ണല്ലോ, നമ്മളൊക്കെ ഏറ്റെതിർക്കുന്നത്!'

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന രാജാവിനോട് സാത്വതപുംഗവൻ പറഞ്ഞു: 'ക്ഷാത്രവൃത്തം ഇപ്രകാരമാണ്. ശിഷ്യൻ ഗുരുവിനോടും പോരാടും. അങ്ങയ്ക്ക് ഞാൻ ഇഷ്ട നാണെങ്കിൽ ഭവാൻ എന്നെ കൊല്ലുക! വൈകരുത്. നീ കാ രണം ഞാൻ പുണ്യലോകം പ്രാപിക്കട്ടെ! നിന്റെ ശക്തിയും ബ ലവും നീ എന്നിൽ വേഗം കാണിക്കുക. ഞാൻ ഉൽക്കടമായ മിത്രവ്യസനം കണ്ടുനില്ക്കുവാൻ ആഗ്രഹിക്കുന്നില്ല. സുഹൃ ത്തുക്കൾ പോരിൽ മൃതിയടഞ്ഞുവീഴുന്നത് കാണുന്നത് എനിക്കു മരണത്തേക്കാൾ വേദനാജനകമാണ്.' ഇപ്രകാരം വ്യക്തമായി വിളിച്ചുപറഞ്ഞതിനുശേഷം സാത്യകി അവ്യഗ്ര നായി, അക്ഷോഭ്യനായി, ദുര്യോധനന്റെ നേരെ ചെന്നു. അവൻ വരുന്നതു കണ്ട് എതിരേറ്റ് നിന്റെ പുത്രൻ ശിനിപുത്രനിൽ ശരം തൂകി. പിന്നെ കുരുപാണ്ഡവസിംഹന്മാർ തമ്മിൽ പോരാട്ടം നടന്നു. ആനയും സിംഹവും തമ്മിലെന്നപോലെ ഘോരമായി തമ്മിൽക്കോപിച്ചു പോരാടി. പിന്നെ നല്ലപോലെ വലിച്ചെയ്ത കൂർത്തുമൂർത്ത ശരങ്ങൾകൊണ്ട് ദുര്യോധനൻ സാത്വതേന്ദ്രനെ എതിർത്തെയ്തു. സാത്യകി അവനേയും എതിർത്ത് കൂരമ്പെ യ്തു. അമ്പതും ഇരുപതും പത്തും ശരങ്ങൾ എയ്തു. പോരിൽ സാത്യകിയെ നിന്റെ പുത്രൻ ചിരിച്ചുകൊണ്ട് ചെവിയോളം വില്ലു വലിച്ച് മുപ്പത് ഉഗ്രമായ ശരങ്ങൾ എയ്തു. ക്ഷുരപ്രംകൊണ്ട് അവന്റെ വില്ല് രണ്ടായി മുറിച്ചു. ലഘുഹസ്തനായ അവൻ ഉറ പ്പേറിയ വില്ല് വേറെയെടുത്തു. നിന്റെ പുത്രനിൽ ശരനിര സാത്യ കിവീരൻ വിട്ടു. കൊല്ലുവാൻ എയ്ത ശരനിര വന്നെത്തുമ്പോൾ പലപാട് ദുര്യോധനൻ അറുത്തുവീഴത്തി. കാണികൾ കണ്ട് അത്ഭുതാഹ്ളാദങ്ങളോടെ ആർത്തു. സാത്യകിയെ എഴുപതും മൂന്നും ശരങ്ങൾ ഊക്കോടെ എയ്ത് ക്ഷീണിപ്പിച്ചു.

ചെവി മുട്ടുമാറു വില്ലുവലിച്ച് രണ്ടുപേരും ശരങ്ങൾ വിട്ടു. ദുര്യോധനൻ അമ്പു തൊടുക്കുമ്പോൾ അമ്പോടുകൂടിയ വില്ലിനെ സാത്യകി മുറിക്കുകയും വീണ്ടും ശരം വർഷിക്കുകയും ചെയ്തു. വളരെയേറെ എയ്തേറ്റ അവൻ ഉഴന്ന് മറ്റൊരു തേരിന്റെനേർക്കു പോയി. സാത്യകിയുടെ ശരം സഹിക്കാതെ ദുര്യോധനൻ അങ്ങനെ ഒഴിഞ്ഞുമാറി. കുറഞ്ഞൊന്നു സമാശ്വസിച്ചതി ന്നുശേഷം ദുര്യോധനൻ വീണ്ടും സാത്യകിയോടേറ്റ് ശരജാല ങ്ങൾ വർഷിച്ചു. ദുര്യോധനന്റെ തേരുനോക്കി അപ്രകാരം ശൈനേയനും വളരെ ശരങ്ങൾ വർഷിച്ചു. പിന്നെ ബഹളം മുഴുത്തു. അവിടെ ചുറ്റും എയ്തു വന്നേല്ക്കുന്ന ശര ങ്ങൾകൊണ്ട് വലിയ ഉണക്കക്കാടിൽ തീപിടിച്ചപോലെ ഭയങ്ക രമായ ശബ്ദകോലാഹലം ഉയർന്നു. അവർ എയ്ത അമ്പു കൊണ്ട് എല്ലായിടവും മൂടി. ആകാശദേശവും അഗമ്യമായി ത്തീർന്നു. രഥീന്ദ്രനായ സാത്യകി മെച്ചംനേടുന്നതായി കണ്ട പ്പോൾ കർണ്ണൻ നിന്റെ പുത്രനെ രക്ഷിക്കുവാനായി പാഞ്ഞുചെ ന്നു. മഹാബലനായ ഭീമസേനൻ അവനെ പൊറുത്തില്ല. വളരെ ശരങ്ങൾ വർഷിച്ച ഭീമൻ കർണ്ണന്റെ നേരെ കുതിച്ചുചെന്നു. അവൻ വിട്ട കൂരമ്പുകൾ ഓരോന്നും കർണ്ണൻ ചിരിച്ചു നശിപ്പി ച്ചു. വില്ലും അമ്പുകളും മുറിക്കുകയും, സൂതനെ വീഴ്ത്തുകയും ചെയ്തു. ഉടനെ ഭീമസേനൻ ഗദയെടുത്തു ചാടി ശത്രുവിന്റെ കൊടിയും, വില്ലും, സൂതനേയും മർദ്ദിച്ചു. കർണ്ണന്റെ വലിയ തേ രിന്റെ ചക്രവും അടിച്ചുതകർത്തു. ചക്രം തകർന്ന തേരിൽ നില്ക്കുന്നവനായാലും കർണ്ണൻ കുലുങ്ങാതെ അദ്രിപോലെ ഉറ ച്ചുതന്നെ നിന്നു. ഒററച്ചക്രമായ തേരും വലിച്ച് കുതിരകൾ പാഞ്ഞു. ഏകചക്രമായ സൂര്യരഥം ഏഴു കുതിരകൾ വലി ച്ചുപോകുന്നതുപോലെ കാണികൾക്കു തോന്നി. ഉടനെ കർണ്ണൻ അമർഷത്തോടുകൂടി ഭീമസേനനുമായി പൊരുതി. പലതരം ശര ങ്ങൾകൊണ്ടും പലതരം ശസ്ത്രങ്ങൾകൊണ്ടും അവൻ പൊരുതി.

ഭീമസേനൻ സൂതപുത്രനുമായും അപ്രകാരംതന്നെ പൊരുതി. ബഹളമായ നിലയിൽ പോരാട്ടം മുഴുത്ത സമയത്ത് ധർമ്മപുത്രൻ പാഞ്ചാലമഹാരഥന്മാരോടും മത്സ്യശ്രേഷ്ഠന്മാ രോടും പറഞ്ഞു: 'നമ്മൾക്കു തലയായും പ്രാണനായും ഇരി ക്കുന്ന പുരുഷർഷഭന്മാരും ശക്തരുമായ ഭടന്മാർ ധാർത്തരാ ഷ്ട്രനോടു ചെന്നേറ്റു പോരാടുന്നു. നിങ്ങൾ ബുദ്ധികെട്ടു മൂഢന്മാരായി എന്താണിങ്ങനെ നില്ക്കുന്നത്? എന്റെ മഹാരഥ ന്മാർ പോരാടുന്ന ഇടത്തേക്കു ചെല്ലുവിൻ! ക്ഷത്രധർമ്മം മുൻനിർത്തി അല്ലൽകൂടാതെ എല്ലാവരും യത്നിക്കുവിൻ! ജയി ച്ചാലും മരിച്ചാലും നിങ്ങൾക്ക് ഇഷ്ടമായ സൽഗതി നേടാം. ജയിച്ചാൽ വളരെ ദക്ഷിണയുള്ള യജ്ഞങ്ങൾ ചെയ്യാം. മരി ച്ചാലോ ദേവന്മാരായി ഭവിച്ചു പുണ്യലോകങ്ങൾ പ്രാപിക്കാം. ഇപ്രകാരം യുധിഷ്ഠിരരാജാവിനാൽ പ്രേരിപ്പിക്കപ്പെട്ട വീരന്മാ രായ മഹാരഥന്മാർ ക്ഷത്രധർമ്മത്തെ മുൻനിർത്തി പൊരുതുവാ നായി ദ്രോണന്റെ നേർക്കു ചെന്നു. പാഞ്ചാലന്മാർ ഒരു ഭാഗത്ത് അമ്പെയ്ത് അടുക്കുകയും മറുഭാഗത്ത് ഭീമാദികളായ വീരന്മാർ ചെന്നുചേരുകയും ചെയ്തു. പാണ്ഡവന്മാരിൽ രഥിശ്രേഷ്ഠ ന്മാരായ മൂന്നുപേർ നേരെനിന്നു. യമന്മാരും ഭീമനും. അവർ കിരീടിയെ കൂക്കിവിളിച്ച് ഇപ്രകാരം പറഞ്ഞു: 'വരൂ പാർത്ഥാ! ദ്രോണനിൽനിന്നു കുരുക്കളെ മാറ്റൂ! അവനെ രക്ഷിക്കാൻ ആളി ല്ലാതായാൽ ഉടനെ പാഞ്ചാലന്മാർ അവനെ വധിക്കും!' ഉടനെ ധനഞ്ജയൻ കൗരവന്മാരോടു പാഞ്ഞെതിർത്തു. ധൃഷ്ടദ്യു മ്നാദികളായ പാഞ്ചാലന്മാരോട് ദ്രോണനും എതിർത്തു. അഞ്ചാംദിവസം ഊക്കോടെ ആ വീരന്മാർ മർദ്ദനംനടത്തി."

**191. യുധിഷ്ഠിരാസത്യകഥനം – ബ്രാഹ്മണോചിത മല്ലാത്ത കടുംകൊലയിൽനിന്ന് വിരമിക്കാത്ത ദ്രോണനോട് അശ്വത്ഥാമാവ് വധിക്കപ്പെട്ടു എന്ന് യുധിഷ്ഠിരൻ അസത്യംപറയുന്നു** സഞ്ജയൻ പറഞ്ഞു: "പിന്നെ ദ്രോണൻ പാഞ്ചാലന്മാരെ മർദ്ദിച്ച യുദ്ധം അതു ല്യമായിരുന്നു. ഇന്ദ്രൻ പണ്ടു ചൊടിച്ചു ദൈത്യധ്വംസനം

ചെയ്തതുപോലെയായിരുന്നു ആ പോരാട്ടം. ദ്രോണാസ്ത്രമേറ്റു കഷ്ടപ്പെട്ട് ശത്രുക്കൾ ദ്രോണനെ പോരിൽ കൂസുകയുണ്ടായില്ല. അവർ സത്വവാന്മാരായ മഹാരഥന്മാരാണല്ലോ. പൊരുതിക്കൊണ്ടിരുന്ന പാഞ്ചാലസൃഞ്ജയന്മാർ ദ്രോണന്റെ നേരെ ചെന്നു ഭയങ്കരമായി പോരാടി. ചുറ്റും ചെന്നേറ്റു ശരങ്ങളാൽ മൂടുന്ന പാഞ്ചാലന്മാർ ശരശക്തിയാൽ കൊല്ലപ്പെടുമ്പോൾ, ഭയങ്കരമായി ശബ്ദമുണ്ടാക്കി. ആർത്താലാപം മുഴങ്ങി. ആ മഹാത്മാവ് പാഞ്ചാലന്മാരെ പോരിൽ മുടിക്കുമ്പോൾ, ദ്രോണശരങ്ങൾ ഉയരുമ്പോൾ, പാണ്ഡവന്മാർ ഭയപ്പെട്ടുപോയി. നരന്മാരും, അശ്വങ്ങളും പോരിൽ കണക്കില്ലാതെ ചത്തുവീണു. ഈ മഹാനാശം കണ്ടപ്പോൾ പാണ്ഡവന്മാരുടെ ജയകാംക്ഷ നശിച്ചമാതിരിയായി. 'നമ്മെയൊക്കെ ഇവൻ, അസ്ത്രവിശാരദനായ ദ്രോണൻ, മുടിച്ചുകളയുമോ? വേനല്ക്കാലത്ത് ഉണക്കക്കാടു ചുട്ടുദഹിപ്പിക്കുന്ന അഗ്നിപോലെയല്ലേ ദ്രോണൻ ജ്വലിക്കുന്നത്! പോരാടുന്ന ഇവനെ നേരേ നോക്കുവാൻപോലും അരുതല്ലോ! ഇവനോടു ധർമ്മജ്ഞനായ അർജ്ജുനൻപോലും പൊരുതുകയില്ല!' ദ്രോണബാണാർത്തരായ കുന്തിപുത്രന്മാർ ഭയപ്പെട്ടതായി കണ്ട് നന്മനോക്കുന്നവനായ കേശവൻ പാർത്ഥനോടു പറഞ്ഞു: 'ഇവനെ പോരിൽ ജയിക്കുവാൻ പറ്റുന്ന കാര്യമല്ല. വില്ലാളിയായ ദ്രോണൻ വില്ലുമെടുത്തു നില്ക്കുമ്പോൾ അവനെ പരാജയപ്പെടുത്തുവാൻ ഇന്ദ്രന്നുപോലും കഴിയുകയില്ല. ശസ്ത്രം വെച്ചാൽ അവനെ കൊല്ലുവാൻ മനുഷ്യർക്കു സാധിക്കും, അല്ലാതെ ദേവന്മാർക്കുപോലും സാധിക്കയില്ല. ധർമ്മം വെടിഞ്ഞും ഹേ, കൗരവന്മാരേ! ജയത്തിനുള്ള കൗശലംകൈക്കൊള്ളുവിൻ. നമ്മെയെല്ലാം ഈ രുക്മരഥൻ യുദ്ധത്തിൽ കൊല്ലാതിരിക്കത്തക്കവിധം കൗശലം ചിന്തിച്ചുകൊള്ളുവിൻ! അശ്വത്ഥാമാവ് മരിച്ചാൽപ്പിന്നെ ഇവൻ തീർച്ചയായും പൊരുതുകയില്ല; അതു തീർച്ചയാണ്. ഒരുത്തൻ ചെന്ന് അശ്വത്ഥാമാവ് പോരിൽ വധിക്കപ്പെട്ടു എന്നു ദ്രോണനോടു നുണപറയണം." അത് കുന്തീപുത്രനായ ധനഞ്ജയൻ സമ്മതിച്ചില്ല. മറ്റെല്ലാവരും അതിനു സമ്മതിച്ചു. പണിപ്പെട്ടു പറഞ്ഞിട്ടാണ് യുധിഷ്ഠിരനും അതിന്നു വഴിപ്പെട്ടത്. ഇക്കാര്യത്തിന്നുവേണ്ടി ഭീമൻ തന്റെ സൈന്യത്തിലുള്ള ഒരാനയെ, അവന്റെ പേർ അശ്വത്ഥാമാവ് എന്നാണ്, അവനെ ഗദകൊണ്ട് അടിച്ചുകൊന്നു. രാജാവേ! അത് മാളവേന്ദ്രനായ ഇന്ദ്രവർമ്മരാജാവിന്റെ ശത്രുഘാതിയായ ഗജമായിരുന്നു. ഭീമൻ ലജ്ജയോടെ പോരിൽ ദ്രോണന്റെ അടുത്തു ചെന്ന് ഇങ്ങനെ അലറി: 'അശ്വത്ഥാമാവു ചത്തു! അശ്വത്ഥാമാവു ചത്തു!' അശ്വത്ഥാമാവ് എന്ന ആനയെ കൊന്നിട്ട് അതു മനസ്സിൽ ചിന്തിച്ചിട്ടാണ് ഭീമൻ ആ അസത്യം പറഞ്ഞത്. ദ്രോണന് ഏറ്റവും അപ്രിയമായ ആ വാക്കു കേട്ടയുടനെ അവന്റെ ദേഹം തളർന്നുപോയി. വെള്ളത്തിൽ മണൽ വീണപോലെ കീഴ്പോട്ടിരുന്നു. പുത്രന്റെ വീര്യത്തിൽ നല്ല വിശ്വാസമുള്ള അവൻ ഇതു വെറും ഭോഷ്ക്കാണെന്നു വിചാരിച്ച്, അശ്വത്ഥാമാവ് ചത്തു എന്നു കേട്ടിട്ടും ധൈര്യം വിട്ടില്ല. ദ്രോണൻ ഉടനെ സുബോധംപൂണ്ട് ക്ഷണത്തിൽ ആശ്വസിച്ചു. ശത്രുക്കൾക്കു സഹിക്കവയ്യാത്തവനാണ് തന്റെ പുത്രൻ എന്നു നല്ല ഉറപ്പുള്ളവനായ ദ്രോണൻ, തന്റെ കാലനായ ധൃഷ്ടദ്യുമ്നനെ കൊല്ലുവാനായി ഏറ്റടുത്ത അദ്ദേഹം, കങ്കച്ചിറകുവെച്ച തീക്ഷ്ണമായ ശരങ്ങൾ വർഷിച്ചു. അപ്പോൾ ഇരുപതിനായിരം വില്ലാളിവീരന്മാരായ പാഞ്ചാലന്മാർ അപ്രകാരം ഏറ്റെതിർത്ത് അവനെ ചുററും ശരങ്ങളെയ്തു മൂടി. അവർ അമ്പെയ്തു മൂടുന്ന ദ്രോണനെ നാം കാണുകയുണ്ടായില്ല. വർഷക്കാലത്തു കാറു മൂടുന്ന സൂര്യനെപ്പോലെ ശരൗഘത്താൽ മറഞ്ഞു. പാഞ്ചാലന്മാരുടെ ബാണസമൂഹത്തെയെല്ലാം ആ മഹാരഥൻ തകർത്തുവിട്ടു. പിന്നെ പരന്തപനായ ദ്രോണൻ ബ്രഹ്മാസ്ത്രമെടുത്തു. ശൂരന്മാരായ പാഞ്ചാലന്മാരെ വധിക്കുവാൻ അത്യധികമായ അമർഷത്തോടെ നില്ക്കുന്ന അവൻ പുകയില്ലാത്ത അഗ്നിപോലെ ശോഭിച്ചു. അപ്രകാരം പ്രതാപവാനായ ഭാരദ്വാജൻ സോമകന്മാരെ കൊന്നൊടുക്കി വീണ്ടും പ്രശോഭിച്ചു.

പാഞ്ചാലന്മാരുടെ തലകൾ ദ്രോണൻ ശരങ്ങളാൽ വീഴ്ത്തിക്കൊണ്ടുനിന്നു. പൊൻകോപ്പുകൾ അണിഞ്ഞതും, പരിഘംപോലുളളതുമായ കൈകൾ അററുവീണുതുടങ്ങി. ദ്രോണനാൽ വീഴ്ത്തപ്പെടുന്ന രാജാക്കന്മാർ കൊടുങ്കാററിൽപ്പെട്ട വൃക്ഷങ്ങൾപോലെ ഒടിഞ്ഞു തകർന്ന് ഭൂമിയിൽ ചിന്നി. വീഴുന്ന ആനകളും, കുതിരകളും നിറഞ്ഞ് മാംസവും ചോരയും കലർന്ന് പോർക്കളം ദുർഗ്ഗമമായിത്തീർന്നു.

ഇരുപതിനായിരം പാഞ്ചാലരഥിവീരന്മാരെ ദ്രോണൻ കൊന്നു പോരിൽ പുകയറ്റ അഗ്നിപോലെ ശോഭിച്ചു. അപ്രകാരംതന്നെ ക്രുദ്ധനായി പ്രതാപവാനായ ഭാരദ്വാജൻ ശോഭിച്ചു. ഒരു ഭല്ലം കൊണ്ട് ദ്രോണൻ വസുദാനന്റെ തല കൊയ്തു. ആറായിരം സൃഞ്ജയന്മാരേയും, അഞ്ഞൂറു മത്സ്യന്മാരേയും, ആയിരം ആനകളേയും, ആയിരം കുതിരകളേയും ദ്രോണൻ കൊന്നു.

ക്ഷത്രിയന്മാരെയെല്ലാം ഒടുക്കുന്നതിന്നുവേണ്ടി ദ്രോണൻ നില്ക്കുന്നതു കണ്ട് ഉടനെ അഗ്നി തുടങ്ങിയ മുനിമാർ വന്നെത്തി. വിശ്വാമിത്രൻ, ഭരദ്വാജൻ, ഗൗതമൻ, ജമദഗ്നി, കാശ്യപൻ, അത്രി, വസിഷ്ഠൻ എന്നിവരും നികതന്മാരും, പ്രശ്നിഗർഗ്ഗന്മാരും, ബാലഖില്യരും, മരീചിപരും, ഭൃഗുക്കളും, ആംഗിരസരും, സൂക്ഷ്മരും, മറ്റ് ഋഷിമാരും ചേർന്നു പോരിൽ ശോഭിക്കുന്ന ദ്രോണനോട് പറഞ്ഞു: 'എടോ ദ്രോണാ, നീ അധർമ്മത്താലാണ് ഈ യുദ്ധം ചെയ്തത്. നിന്റെ മരണത്തിനുള്ള കാലമായിരിക്കുന്നു. ഞങ്ങളെക്കണ്ട് ഹേ ദ്രോണാ, ഭവാൻ ആയുധംവെച്ചാലും! ഇതിലും ക്രൂരമായ കർമ്മം നീ ഇനി ചെയ്യാതിരിക്കണം! വേദവേദാംഗവിത്തും, സത്യധർമ്മസ്ഥനും, വിശേഷിച്ചും ബ്രാഹ്മണനുമായ ഭവാന് ഒട്ടും ചേർന്ന കാര്യമല്ല ഇത്! ആയുധംവെച്ച്, മോഹംവെടിഞ്ഞ്, നിത്യമായ മാർഗ്ഗം സ്വീകരിച്ച് നീ നിന്നാലും! നിനക്കു മർത്ത്യലോകത്തിൽ വാഴേണ്ട കാലം അവസാനിച്ചിരിക്കുന്നു. ബ്രഹ്മാസ്ത്രം പ്രയോഗിച്ച് നീ അനസ്ത്രജ്ഞന്മാരെ ധാരാളം ചുട്ടുകളഞ്ഞു. ഇപ്രകാരം നീ ചെയ്യുന്ന കർമ്മം ഹേ ബ്രാഹ്മണാ, ഭവാനു നല്ലതല്ല. ഹേ ദ്രോണാ, നീ ആയുധം വയ്ക്കൂ! താമസമായ കർമ്മം നീ ചെയ്യരുത്. മഹാപാപം ഹേ ദ്വിജാ! ഇനി നീ ചെയ്യരുത്!' അവരുടെ ഉപദേശവും, ഭീമന്റെ വാക്കും കേട്ട്, ധൃഷ്ടദ്യുമ്നനെ മുമ്പിൽക്കണ്ട്, പോരിൽ ദ്രോണന്നു മടുപ്പുതോന്നി. വ്യഥയോടെ ഹൃദയം ചുട്ടുനീറിക്കൊണ്ട് കൗന്തേയനായ ധർമ്മപുത്രനോട് ദ്രോണൻ ചോദിച്ചു: 'എന്റെ പുത്രൻ ഇരിപ്പുണ്ടോ, മരിച്ചുവോ?' ദ്രോണന്നുറപ്പുണ്ട്, യുധിഷ്ഠിരൻ എന്തുവന്നാലും അസത്യം പറയുകയില്ലെന്ന്. ത്രൈലോക്യൈശ്വര്യങ്ങൾ എല്ലാം ഒന്നിച്ചു കിട്ടിയാലും യുധിഷ്ഠിരൻ അസത്യം പറയുകയില്ലെന്ന് ദ്രോണന്നുറപ്പുണ്ട്. അതുകൊണ്ടാണ് മററാരോടുമല്ലാതെ, യുധിഷ്ഠിരനോടുതന്നെ അദ്ദേഹം ചോദിച്ചത്. ബാല്യംമുതൽ ആ പാണ്ഡവനിൽ സത്യനിഷ്ഠ കണ്ടറിവുള്ളവനാണ് ഗുരു. ഇങ്ങനെയായാൽ കാര്യം അപകടത്തിലാകും. ഈ യോധപുംഗവൻ ഇപ്പോൾ പാർത്തട്ട് നിഷ്പാണ്ഡവമാക്കിത്തീർക്കും. ഈ സംഗതി അറിയുന്ന കൃഷ്ണൻ യുധിഷ്ഠിരനോടു പതുക്കെപ്പറഞ്ഞു: 'ക്രോധിച്ച് അർദ്ധദിവസം ദ്രോണൻ പൊരുതുകയാണെങ്കിൽ നിന്റെ സൈന്യം മുഴുവൻ മുടിഞ്ഞുപോകും. ഞാനീപ്പറഞ്ഞതു സത്യമാണ്. ദ്രോണനിൽനിന്നു ഞങ്ങളെ നീ കാക്കുക. ജീവനുവേണ്ടി പറയുന്ന അസത്യം, ജീവഹാനിക്കുവേണ്ടി പറയുന്ന സത്യത്തേക്കാൾ ഗുണമാണ്. ചിലപ്പോൾ സത്യത്തേക്കാൾ ഗുണംചെയ്യുന്ന അസത്യങ്ങളുണ്ട്. ജീവരക്ഷയ്ക്കു നുണപറയുന്നതിൽ പാപമില്ല.'

'പെണ്ണിന്നുവേണ്ടിയും പിന്നെ
പശുരക്ഷയ്ക്കുവേണ്ടിയും
വിപ്രരക്ഷയ്ക്കുമോതീടും
അസത്യം സത്യതുല്യമാം!
വിവാഹകാര്യത്തിന്നായും
അഷ്ടി കിട്ടുന്നതിന്നുമേ

അസത്യം ചൊല്ലുകിലതിൽ

തെല്ലും പാതകമില്ലെടോ!'

അവർ ഇപ്രകാരം പറഞ്ഞുനില്ക്കുമ്പോൾ ഭീമൻ പറഞ്ഞു: 'രാജാവേ! മഹാത്മാവിന്റെ വധോപായം ഞാൻ പറയാം. മാളവരാജാവായ ഇന്ദ്രവർമ്മന്റെ അശ്വത്ഥാമാവ് എന്ന ആനയെ, ശക്രന്റെ ആനയെപ്പോലെ ക്രൂരനായ ആനയെ, ഞാൻ എന്റെ വിക്രമംകൊണ്ടു കൊന്നുകളഞ്ഞു. അതുകൊണ്ട് ഞാൻ ദ്രോണനോടു പറഞ്ഞു, 'അശ്വത്ഥാമാവു ചത്തു! ഹേ ബ്രാഹ്മണാ! ഭവാൻ പോരു നിർത്തൂ' എന്ന്. അവൻ ശ്രദ്ധിച്ചില്ല. എന്റെ വാക്ക് ഭോഷ്കായിരിക്കുമെന്ന് അവൻ വിചാരിച്ചിരിക്കയാണ്. നമുക്കു ജയം നോക്കുന്നവനായ ഗോവിന്ദന്റെ വാക്കിനെ ഭവാൻ മാനിക്കുക! ഭവാൻ ദ്രോണനോടു പറയൂ, കൃപീസുതൻ ചത്തു എന്ന്! അങ്ങു പറഞ്ഞാൽപ്പിന്നെ ആ ദിജർഷഭൻ പൊരുതുകയില്ല. ഹേ രാജാവേ! ഭവാൻ സത്യവാക്കാണെന്ന് മൂന്നു ലോകത്തിലും കീർത്തി സമ്പാദിച്ചവനാണ്!' അവന്റെ ആ വാക്കു കേൾക്കുകയും, കൃഷ്ണൻ പ്രേരിപ്പിക്കുകയും ചെയ്കയാലും, 'വരാനുള്ളതു വഴിയിൽത്തങ്ങുകയില്ലെ' ന്നുള്ളതുകൊണ്ടും യുധിഷ്ഠിരൻ അസത്യം പറയുവാൻതന്നെ ഒരുങ്ങി. അസത്യത്തിൽ വല്ലാതെ ഭയമുള്ളവനായ യുധിഷ്ഠിരൻ വിജയത്തിന്നുവേണ്ടി പറയുകതന്നെ ചെയ്തു:

'ഹേ, ബ്രാഹ്മണാ! അശ്വത്ഥാമാവു കൊല്ലപ്പെട്ടു.' മെല്ലെ 'ആന' എന്നും കൂട്ടിച്ചേർത്തു.

യുധിഷ്ഠിരന്റെ തേർ ആ അസത്യം പറയുന്നതിന്നുമുമ്പ് ഭൂമിയിൽനിന്നു നാലുവിരൽ പൊങ്ങിയാണു നിന്നിരുന്നത്. ഇപ്രകാരം അസത്യം പറഞ്ഞതുമുതൽ അവന്റെ കുതിരകൾ നിലം തൊട്ടു നിന്നു. യുധിഷ്ഠിരൻ പറഞ്ഞതു കേട്ട് മഹാരഥനായ ദ്രോണൻ പുത്രവാത്സല്യസന്തപ്തനാവുകയും, ജീവിതത്തിൽ നിരാശനാവുകയും ചെയ്തു. മഹാരഥന്മാരായ പാണ്ഡവന്മാർക്ക് താൻ കുറ്റംചെയ്തു എന്ന ഒരു ഭാരിച്ച കുറ്റബോധവും അദ്ദേഹത്തിലുണ്ടായി.

ഋഷിമാരുടെ വാക്യം കേട്ടും, പുത്രൻ മരിച്ചു എന്നു കേട്ടും, ബുദ്ധികെട്ട ദ്രോണൻ ഉദ്വേഗത്തോടെ ധൃഷ്ടദ്യുമ്നനെ നോക്കി. മുമ്പത്തെമാതിരി പൊരുതുവാൻ അരിന്ദമനായ ദ്രോണൻ പിന്നെ ശക്തനായില്ല."

**192. സങ്കുലയുദ്ധം – ദ്രോണനും ധൃഷ്ടദ്യുമ്നനും തമ്മിൽ യുദ്ധം** സഞ്ജയൻ പറഞ്ഞു: "ശോകംകൊണ്ടു മനസ്സുകെട്ട് ഉഴലുന്ന അവനെക്കണ്ടയുടനെ പാഞ്ചാലപുത്രനായ ധൃഷ്ടദ്യുമ്നൻ പാഞ്ഞുകയറി. മഹാമഖത്തിൽ ഇഷ്ടിചെയ്ത് ദ്രുപദരാജാവ് ദ്രോണനെ വധിക്കുവാൻ അഗ്നിയിൽനിന്നു നേടിയെടുത്തവനാണ് അവൻ. അവൻ ജൈത്രമായതും, ഘോരമായ മേഘഗർജ്ജിതം ഉണ്ടാക്കുന്നതും ദൃഢമായ ഞാണോടുകൂടിയതും, ദിവ്യവും, അജരവുമായ വില്ലെടുത്ത് സർപ്പതുല്യമായ ശരം അതിൽവെച്ചു തൊടുത്തു. ജ്വാലകൊണ്ട് ഉഗ്രവും അഗ്നിതുല്യവുമായ ആ ശരം ദ്രോണനെ കൊല്ലുവാനായി തൊടുത്തു. വളഞ്ഞ വില്ലിൽ ഞാണിന്റെ ഇടയിൽ ആ ശരം പരിവേഷമുള്ള കാറിന്റെയിടയിൽ അർക്കനെപ്പോലെ വിളങ്ങി. പാർഷതൻ എടുത്ത ജ്വലിച്ചുനില്ക്കുന്ന ആ വില്ലു കണ്ട് പ്രളയകാലം വന്നടുത്തു എന്നു പടയാളികൾ ഓർത്തു. തൊടുത്ത ആ സായകം കണ്ട് പ്രതാപവാനായ ഭാരദ്വാജൻ തന്റെ അന്ത്യമായെന്ന് ഓർത്തുപോയി. ഉടനെ അതു തടുക്കുന്നതിന്നുവേണ്ടി ഗുരു പ്രയത്നിച്ചു. ആ മഹാത്മാവിന്ന് അസ്ത്രങ്ങൾ തോന്നാതായി. രാവും പകലും എയ്തു. ഒരു രാത്രിയുടെ മൂന്നിലൊന്നു മാത്രമെ ഇനിയുള്ളു. അവന്റെ ശരങ്ങളും ഒടുങ്ങി. പുത്രശോകാർത്തനായ അവന്ന് പലതരത്തിലുള്ള ദിവ്യാസ്ത്രങ്ങൾ മനസ്സിൽ തിരിയാതായി. വിപ്രന്മാരുടെ വാക്യത്താൽ പ്രചോദിതനായ ദ്രോണൻ ശസ്ത്രങ്ങൾ വെടിയുവാൻ തീർച്ചപ്പെടുത്തി. ആദ്യത്തെപ്പോലെ ഇപ്പോൾ തേജസ്സ് പോരാട്ടത്തിൽ തെളിയാതെയുമായി. പിന്നെ വേറെയാരു വില്ല്, ആംഗിരസം എന്ന വില്ല്, എടുത്ത് ബ്രഹ്മാണ്ഡംപോലെ ഉഗ്രമായ ശരം തൊടുത്ത് പാഞ്ചാല്യനോടു പോരാടി. വലിയ ശരവർഷംകൊണ്ട് അവനെ വേഗത്തിൽ മൂടി. അമർഷിയായ പാർഷതനെ അവൻ ഉടച്ചു. അവന്റെ അമ്പുകൾ ഗുരു നൂറാക്കി തന്റെ ശരങ്ങളാൽ ഖണ്ഡിച്ചു. വില്ലും കൊടിയും അമ്പെയ്തു വീഴ്ത്തി. സൂതനെ കൊന്നു. ഉടനെ ധൃഷ്ടദ്യുമ്നൻ ചൊടിച്ച് വേറെയൊരു വില്ലെടുത്ത് സ്തനാന്തരത്തിൽ കൂർത്തുമൂർത്ത ശരം പ്രയോഗിച്ചു. ആ ധനുർദ്ധരൻ തീക്ഷ്ണമായ ബാണമേറ്റപ്പോൾ പോരിൽ സംഭ്രമത്തോടെ തീക്ഷ്ണമായ ഭല്ലംകൊണ്ട് അവന്റെ വില്ലു വീണ്ടും ഖണ്ഡിച്ചു. അവന്റെ ശോഭിക്കുന്ന അമ്പും, വില്ലും വാളും, ഗദയും കൂസാതെ മുറിച്ചുതള്ളി. ചൊടിച്ചെതിർക്കുന്ന ധൃഷ്ടദ്യുമ്നനെ ചൊടിയോടുകൂടി അവൻ പ്രാണൻപോക്കുന്ന ഒമ്പതു കൂരമ്പ് എയ്തു. അവന്റെ തേരും കുതിരകളേയും പ്രതാപവാനായ ധൃഷ്ടദ്യുമ്നൻ തന്റെ കുതിരകളെക്കൊണ്ട് കൂട്ടിക്കലർത്തി, ബ്രഹ്മാസ്ത്രം എടുത്തു. വായുവേഗങ്ങളായ ആ കുതിരകൾ കൂടിക്കലർന്നു ശോഭിച്ചു. പാരാവതാശ്വങ്ങൾ ശോണാശ്വങ്ങളുമായി കൂടിക്കലർന്നു. അവ മിന്നൽചേർന്നു വിളങ്ങുന്ന മഴക്കാറുപോലെ ശോഭിച്ചു. ധൃഷ്ടദ്യുമ്നന്റെ ഈഷാബന്ധം, ചക്രബന്ധം, രഥബന്ധം എന്നിവയെല്ലാം മഹാത്മാവായ ദ്രോണൻ നശിപ്പിച്ചു. വില്ലറ്റ്, തേരു പോയി, അശ്വങ്ങൾ ചത്ത്, സാരഥി വീണ ധൃഷ്ടദ്യുമ്നൻ ഭയങ്കരമായ ആപത്തിൽപ്പെട്ടു. ഉടനെ പാർഷതൻ ഗദ കൈയിലെടുത്തു. ആ ഗദ ഗുരുവിന്റെ നേരെ ഓങ്ങിയെറിഞ്ഞു. അതു വരുന്ന വരവിൽ തീക്ഷ്ണമായ ശരം വിട്ട് സത്യപരാക്രമനായ ദ്രോണൻ നശിപ്പിച്ചതു കണ്ടപ്പോൾ ആ നരർഷഭൻ തെളിഞ്ഞ് വാളും മിന്നുന്ന ശതചന്ദ്രവും കൈയിലെടുത്തു. ശങ്കകൂടാതെ ആ നിലയ്ക്ക് കാലത്തിന്നു തക്കവിധം മഹാത്മാവായ ആചാര്യന്റെ നിഗ്രഹത്തിന്നായി കരുതി പാർഷതൻ നിന്നു. ഉടനെ തന്റെ നേരെ അടുത്ത് അവനെ തന്റെ തേരിന്റെ രഥേഷയാൽ അടുത്ത് വാളും പരിചയുമായി ഏറ്റു. മോഹത്താൽ ദുഷ്കരമായ കർമ്മം ഇച്ഛിച്ച മഹാരഥനായ ധൃഷ്ടദ്യുമ്നൻ ഭാരദ്വാജന്റെ മാറുകീറുവാൻ തക്കം നോക്കി നുകമദ്ധ്യത്തിലും നുകക്കെട്ടിലുമായി നിന്നു. ശോണാശ്വങ്ങളുടെ പുറത്തു ചവിട്ടി അവൻ നിന്നു. അവന്റെ ആ രൗദ്രമായ നില്പുകണ്ട് സേനകൾ ആർത്തുവിളിക്കുകയും പ്രശംസിക്കുകയും പൂജിക്കുകയുംചെയ്തു. യുഗപാളിയിലും ശോണാശ്വങ്ങളുടെ പുറത്തുമായി അവൻ നില്ക്കുന്നതു കണ്ടപ്പോൾ ദ്രോണൻ യാതൊരു പഴുതും കണ്ടില്ല. അത് അത്ഭുതംതന്നെ! പരുന്ത് മാംസം റാഞ്ചുവാൻ തക്കംനോക്കി സഞ്ചരിക്കുന്നമട്ടിൽ ദ്രോണനും പാർഷതനുമായി പോരിലുള്ള സമാഗമം കാണികൾ കണ്ടുനിന്നു. രഥശക്തികൊണ്ട് അപ്പോൾ പരാക്രമിയും ക്രുദ്ധനുമായ ദ്രോണൻ അവന്റെ നീലാശ്വങ്ങളെ ഓരോന്നായി എല്ലാറ്റിനേയും കൊന്നു. ധൃഷ്ടദ്യുമ്നന്റെ കുതിരകൾ ചത്തുവീണു. രഥബന്ധം വിട്ട് ശോണാശ്വങ്ങൾ പോരികയും ചെയ്തു. കുതിരകളെ ആ ദ്വിജശ്രേഷ്ഠൻ കൊന്നതായിക്കണ്ടപ്പോൾ പാർഷതൻ പൊറുത്തില്ല. തേർ പോയപ്പോൾ വാൾപ്പയറ്റിൽ ശ്രേഷ്ഠനായ ധൃഷ്ടദ്യുമ്നൻ വാളെടുത്ത് പക്ഷീന്ദ്രൻ സർപ്പത്തിന്റെ നേരെയെന്നവിധം പറന്നുചെന്നു. ദ്രോണനെ കൊല്ലുവാൻ അടുത്ത അവന്റെ രൂപം കണ്ട് ഹിരണ്യകശിപുവിനെ വധിക്കുവാൻ നില്ക്കുന്ന വിഷ്ണുവിന്റെ രൂപംപോലെ ശോഭിച്ചു. അവൻ വാളും പരിചയുമായി ഇരുപത്തൊന്ന് അടവുകാട്ടിച്ചുററി. ഹേ കൗരവശ്രേഷ്ഠാ, അവന്റെ ആ ചുറ്റൽ കാണേണ്ടതായിരുന്നു. ചുറ്റൽ, മേൽച്ചുറ്റൽ, പാഞ്ഞേറ്റം, ചാട്ടം, കേറ്റം, ഇറക്കൽ, തിരിക്കൽ, ചെന്നേല്ക്കൽ താഴൽ, പൊങ്ങൽ ഇങ്ങനെ പലതും വാളും പരിചയുമെടുത്ത് പാർഷതൻ കാണിച്ചു. അഭ്യാസംകൊണ്ട് ഭാരതം, കൗശികം, സാത്വതം എന്നിങ്ങനെ പല സമ്പ്രദായങ്ങളും കാണിച്ച് അവൻ യുദ്ധത്തിൽ ദ്രോണനെ കൊല്ലുവാൻ ചുററി. അവൻ വാളും പരിചയുമേന്തി വിചിത്രമായി ചരിക്കുന്നതു കണ്ട് യുദ്ധത്തിൽ ഭടന്മാരും ദേവന്മാരും അത്ഭുതപ്പെട്ടുപോയി. പിന്നെ ദ്രോണൻ അവന്റെ വാൾ ശരസഹസ്രങ്ങൾ എയ്തു നുറുക്കിക്കളഞ്ഞു. ഘോഷത്തോടുകൂടി പരിചയും നുറുക്കി. അടുത്തുനിന്ന്

എയ്യുന്ന വൈതസ്തികം എന്നു പറയപ്പെടുന്ന അമ്പുകൾ കൊണ്ടാണ് ഈ കർമ്മം ചെയ്തത്. അടുത്തു നിന്നു പോരാടുമ്പോൾ എയ്യാനുള്ള ഈ അമ്പുകൾ ദ്രോണന്നല്ലാതെ മററാർക്കും ഇല്ല. ഉണ്ട്; കൃപന്നും, അർജ്ജുനന്നും, അശ്വത്ഥാമാവിന്നും, കർണ്ണന്നും, പ്രദ്യുമ്നന്നും, സാത്യകിക്കും ഉണ്ട്. മററാർക്കുമില്ല. പിന്നെ ഉറപ്പുള്ള ഒരമ്പ് ഉടനെ തൊടുത്ത് പുത്രനൊക്കുന്ന ആ ശിഷ്യനെ കൊല്ലുവാൻ മുതിർന്നു. പത്തു കൂരമ്പുകൾ എയ്തത് ഉടനുടനെ സാത്യകി മുറിച്ചു. നിന്റെ പുത്രനും, മഹാത്മാവായ കർണ്ണനും ഇതു കണ്ടുനിന്നു. ആചാര്യഗ്രസ്തനായ ധൃഷ്ടദ്യുമ്നനെ സാത്യകി വിടുവിച്ചു. തേർവഴിക്കു ചരിക്കുന്ന സമയത്ത് സത്യവീരനായ സാത്യകിയെ മഹാത്മാക്കളായ കൃഷ്ണാർജ്ജുനന്മാർ ദ്രോണകർണ്ണന്മാരുടെ ഇടയിലായി കണ്ടു. 'നന്നു നന്ന്! ഭേഷ്! എന്ന് ആ വൃഷ്ണിമുഖ്യനെ വാഴ്ത്തി പൂജിച്ചു. ഏതവൻ വിട്ട ദിവ്യാസ്ത്രവും നശിപ്പിക്കുവാൻ ശക്തനായ വീരനെ സേനയിൽക്കയറി വിഷ്വൽസേനധനഞ്ജയന്മാർ കണ്ടു. ധനഞ്ജയൻ കൃഷ്ണനോടു പറഞ്ഞു: 'കേശവാ! നോക്കൂ! ഗുരുമുഖ്യന്റെ തേർനിരയിൽ കളിക്കുന്ന സത്യവിക്രമനായ ശൈനേയൻ വീണ്ടും എന്നെ നന്ദിപ്പിച്ചു. മാദ്രേയരേയും, ഭീമനേയും, ധർമ്മരാജാവിനേയും നന്ദിപ്പിച്ച് സാത്യകി അഭ്യാസത്തള്ളൽകൂടാതെ പോരിൽ ചുറ്റുന്നതു നോക്കൂ! രഥീന്ദ്രന്മാരുടെ മുമ്പിൽ വൃഷ്ണികീർത്തിവിവർദ്ധനനായ സാത്യകി കളിക്കുന്നതു നോക്കൂ! ഇവനെ വിസ്മയത്താൽ സിദ്ധന്മാരും സൈന്യങ്ങളും പുകഴ്ത്തുന്നതു കേട്ടില്ലേ? അജേയനായ ആ സാത്വതേന്ദ്രനെ കൺകുളിരെ നോക്കി അവന്റെ കർമ്മങ്ങൾ കണ്ട് രണ്ടു പക്ഷത്തിലുമുള്ള യോധന്മാരും പൂജിക്കുന്നതു നോക്കൂ!'

**193. ദ്രോണവധം - അശ്വത്ഥാമാവ് ചത്തെന്നു കേട്ടിട്ടും യുദ്ധംചെയ്യുന്ന ദ്രോണനെ ഭീമൻ പരിഹസിക്കുന്നു** സഞ്ജയൻ പറഞ്ഞു: "സാത്യകിയുടെ ആ കർമ്മം കണ്ടുചൊടിച്ച് ദുര്യോധനാദികൾ ചുറ്റും പാഞ്ഞേററ് അവനെ തടുത്തു. ഹേ രാജാവേ, നിന്റെ മക്കളും കൃപനും കർണ്ണനും ശൈനേയനെ അതിവേഗത്തിൽ ഏററ് തീക്ഷ്ണമായ ശരങ്ങളാൽ എയ്തു. യുധിഷ്ഠിരരാജാവ്, മാദ്രീകുമാരന്മാർ, ഭീമൻ എന്നിവർ സാത്വതന്ന് ചുററുംനിന്നു. കർണ്ണനും മഹാരഥനായ കൃപനും ദുര്യോധനാദികളും ശരമാരികൊണ്ട് ശിനിപുത്രനെ വളഞ്ഞു. ഘോരരൂപത്തോടെ ആ ശരമാരി വരുമ്പോൾ ശൈനേയൻ ആ രഥിവീരന്മാരുമായി പൊരുതിയടുത്തു. മഹാന്മാരായ അവർ തൊടുത്ത എല്ലാ ദിവ്യാസ്ത്രങ്ങളും ഓരോ ദിവ്യാസ്ത്രം വിട്ട് സാത്യകി തടുത്തു. ആ രാജാക്കന്മാരുടെ സംഘട്ടനത്താൽ ആ സംഗരം ക്രൂരമായിത്തീർന്നു. പണ്ട് കോപത്താൽ പശുക്കളെ കൊല്ലുന്ന രുദ്രന്റെ മാതിരിയായി. കൈകളും തലകളും വില്ലുകളും കുടകളും വെൺചാമരങ്ങളും ചിന്നിച്ചിതറി കൂട്ടമായി യുദ്ധക്കളത്തിൽ അങ്ങുമിങ്ങും ചിതറിക്കിടന്നു. ചക്രം തകർന്ന തേരുകളും അററുവീണ കൈയ്കളും ചത്തുവീണ ശൂരന്മാരായ അശ്വഭടന്മാരും ചിന്നി മന്നിടം ശോഭിച്ചു. അമ്പേററു മുറിഞ്ഞ യോദ്ധാക്കൾ പിടഞ്ഞ് ഓരോ ചേഷ്ടകാണിക്കുന്നതു കണ്ടു. ദേവാസുരയുദ്ധംപോലെ ആ പോര് നടന്നുകൊണ്ടിരിക്കെ ക്ഷത്രിയന്മാരോട് ധർമ്മരാജാവായ യുധിഷ്ഠിരൻ പറഞ്ഞു: 'രഥീന്ദ്രന്മാരേ, നിങ്ങൾ കുംഭയോനിയോടു ചെന്നേല്ക്കുവിൻ! ഇതാ പാർഷതൻ ദ്രോണനോട് ഏററ് യഥാശക്തി അവന്റെ വധത്തിന് പ്രയത്നിക്കുന്നു. പോർക്കളത്തിൽ ഇന്ന് അതിന്നുള്ള മട്ട് ഞാൻ കാണുന്നുണ്ട്. ക്രുദ്ധനായ പാർഷതൻ ഇന്ന് ഇപ്പോൾ ദ്രോണനെ വീഴ്ത്തും. നിങ്ങൾ എല്ലാവരും ഒന്നിച്ചുകൂടി കുംഭസംഭവനോട് എതിർക്കുവിൻ!' യുധിഷ്ഠിരന്റെ ആജ്ഞകേട്ട് മഹാരഥന്മാരായ സൃഞ്ജയന്മാർ സന്നദ്ധരായി ദ്രോണനെ കൊല്ലുവാൻ ചെന്ന് എതിർത്തു. മഹാരഥനായ ദ്രോണൻ അവർ പാഞ്ഞ് എത്തുന്നതുകണ്ട് ചാകുവാൻ നിശ്ചയിച്ച അവരോടെല്ലാം എതിർത്തു. ആ സത്യസന്ധൻ അടുത്തപ്പോൾ മന്നിടം കുലുങ്ങിപ്പോയി. പട പേടിക്കുന്ന വിധം കൊടുങ്കാററടിച്ചു. സൂര്യനിൽനിന്നു വീഴുന്ന മാതിരി കൊള്ളിമീൻ ചാടി. വീഴുന്ന സമയം മഹാ ആപത്ത് ഇതാ വരുന്നു എന്നു പറയുന്നമാതിരി പ്രകാശിച്ചു. ഭാരദ്വാജന്റെ ശസ്ത്രങ്ങൾ ജ്വലിച്ചിരുന്നു. തേരുകൾ ഇരമ്പി. കുതിര കണ്ണുനീർ വാർത്തു. മഹാരഥനായ ദ്രോണൻ ഓജസ്സുകെട്ടമാതിരിയായി. അവന്റെ ഇടത്തേക്കണ്ണും ഇടത്തേക്കൈയും വല്ലാതെ വിറച്ചു. മുമ്പിൽ പാർഷതനെ കണ്ട് അവൻ പോരിൽ മടുത്തു.

ബ്രഹ്മവാദിയായ മുനീന്ദ്രൻ പറഞ്ഞപ്രകാരം പരലോകം പ്രാപിക്കുവാൻ, സുയുദ്ധംകൊണ്ട് ഉയിർവിടുവാൻ അവൻ പിന്നെ ഒരുങ്ങി. ദ്രുപദന്റെ സൈന്യങ്ങൾ ചുററും ഏററ്വളഞ്ഞു. ക്ഷത്രിയക്കൂട്ടത്തേയും ചുട്ട് ദ്രോണൻ യുദ്ധത്തിൽ സഞ്ചരിച്ചു. ഇരുപതിനായിരം രാജാക്കന്മാരെ ആ രിപുമർദ്ദനൻ കൊന്നു. കൂരമ്പുകൊണ്ട് പത്തുപതിനായിരം പേരെ അവൻ കൊന്നു. അങ്ങനെ സജ്ജനായ ദ്രോണൻ പുകയററ അഗ്നിപോലെ ജ്വലിച്ചുനിന്നു. ക്ഷത്രിയന്മാരെ അവസാനിപ്പിക്കുവാൻ അവൻ ബ്രഹ്മാസ്ത്രം എടുത്തു. അവിഷഹ്യനും മഹാത്മാവുമായ ധൃഷ്ടദ്യുമ്നന്റെ സമീപത്തേക്ക് ഭീമൻ ചെന്നു. ധൃഷ്ടദ്യുമ്നൻ രഥവും അശ്വങ്ങളും പോയി നില്ക്കുകയായിരുന്നു. ഉടനെ പാഞ്ചാല്യനെ ഭീമൻ തന്റെ തേരിൽ കയറ്റി. ദ്രോണൻ സമീപത്തു നില്ക്കുന്നതു നോക്കി ഇപ്രകാരം പാഞ്ചാലനോട് പറഞ്ഞു: 'അങ്ങയല്ലാതെ ഈ ഗുരുവിനോടു പൊരുതുവാൻ ആരുമില്ല. ക്ഷണത്തിൽ അവനെ കൊല്ലുവാൻനോക്കൂ! നിനക്കാണ് അതിന്റെ ചുമതല.' ഇപ്രകാരം ഭീമൻ പറഞ്ഞതുകേട്ട് ആ മഹാബാഹു എല്ലാ ഭാരങ്ങളും വഹിക്കുന്നതിന്നുതകുന്ന പുതിയ ഒരു വില്ലെടുത്ത്, ഉറപ്പേറിയ ആ വരായുധത്തിൽ ശരം തൊടുത്ത് ആ ദുർവ്വാരനായ ദ്രോണാചാര്യനെ തടുക്കുവാനായി എയ്യുകയും, വീണ്ടും ശരങ്ങൾ വർഷിക്കുകയും ചെയ്തു. ചൊടിച്ച് യുദ്ധത്തിൽ ശോഭിക്കുന്നവരായ അവർ തമ്മിൽ തടുത്തു. ദിവ്യമായ ബ്രഹ്മാസ്ത്രം മുതലായ അസ്ത്രങ്ങൾ അവർ തമ്മിൽ അസംഖ്യം പ്രയോഗിച്ചു. ധൃഷ്ടദ്യുമ്നൻ, ഭാരദ്വാജൻ വിട്ട സകല അസ്ത്രങ്ങളേയും പോക്കുമാറ് ദിവ്യാസ്ത്രങ്ങൾ വിടുകയും, അവനെ മഹാസ്ത്രങ്ങളെക്കൊണ്ട് മൂടുകയും ചെയ്തു. വസാതിശിബിബാൽഹീകാദികളായ കൗരവന്മാരെ, ദ്രോണപ്പടയിൽ സംരക്ഷകന്മാരായി നില്ക്കുന്നവരെ, എല്ലാം അവൻ മർദ്ദിച്ചു. ധൃഷ്ടദ്യുമ്നൻ രശ്മി വർഷിക്കുന്ന അർക്കനെപ്പോലെ ശരൗഘത്താൽ ദിക്കുമുഴുവൻ അടച്ച് ശോഭിച്ചു. അവന്റെ വില്ലറുത്ത് ദ്രോണൻ ബാണങ്ങൾ എയ്ത് മർമ്മങ്ങൾതോറും കീറുകയും, അവൻ അതേറ്റ് വല്ലാതെ ആർത്തനാവുകയും ചെയ്തു. ഇതുകണ്ട് ക്രോധത്തോടെ ഭീമൻ ദ്രോണന്റെ അടുത്തേക്ക് തേർ അണച്ച് ദ്രോണനോട് ഇപ്രകാരം മെല്ലെ പറഞ്ഞു: 'സ്വകർമ്മത്താൽ തൃപ്തനാകാതെ ഇപ്രകാരം ബ്രഹ്മബന്ധുക്കൾ പഠിച്ച് പോരാടുന്നില്ലെങ്കിൽ ക്ഷത്രിയസമൂഹം മുടിയുകയില്ല. ധർമ്മത്തിന്റെ വിസ്തരം ജീവലോകാഹിംസയാണല്ലൊ. അതിന്ന് മൂലമായിട്ടുളളത് ബ്രാഹ്മണനാണ്. അങ്ങനെയുള്ള ബ്രഹ്മവിത്തമനാണല്ലൊ ഭവാൻ. മ്ലേച്ഛന്മാരേയും, മററ് അന്യന്മാരേയും വെറും നീചന്മാരായ പറയന്മാരെപ്പോലെ ഇപ്രകാരം കൊലചെയ്യുന്നു. അജ്ഞാനത്താൽ മൂഢനെപ്പോലെ പുത്രദാരധനാർത്ഥിമൂലം ഭവാൻ ഇങ്ങനെ ചെയ്യുന്നത് ധർമ്മമാണോ? വികർമ്മസ്ഥനായി ഭവാൻ സ്വകർമ്മസ്ഥന്മാരെ ദുഷ്ടന്റെമാതിരി, ഒരു പുത്രനുവേണ്ടി, പലരേയും കൊന്നുകളയുന്നു. ഇതിൽ അങ്ങയ്ക്ക് ലജ്ജയില്ലേ? ഭവാൻ ആർക്കുവേണ്ടി ശസ്ത്രമെടുത്തുവോ, ആർക്കുവേണ്ടി ഭവാൻ ജീവിക്കുന്നുവോ, അവൻ ഇപ്പോൾ ചത്തുവീണു, അങ്ങു ചോദിച്ചറിഞ്ഞ കാര്യമല്ലേ ഇത്? ധർമ്മനന്ദനൻ പറഞ്ഞ വാക്കിൽ അങ്ങ് ശങ്കിക്കരുത്.' ഇപ്രകാരം ഭീമൻ പറഞ്ഞയുടനെ ദ്രോണൻ വില്ലു താഴെവച്ചു. സർവ്വ അസ്ത്രവും കൈവിടുവാൻ വിചാരിച്ച് ആ ധർമ്മാത്മാവ് ഇപ്രകാരം പറഞ്ഞു: 'ഹേ കർണ്ണാ! കർണ്ണാ! മഹേഷ്വാസാ! കൃപാ! ദുര്യോധനാ! പോരിൽ നിങ്ങൾ പ്രയത്നിച്ചുകൊള്ളുവിൻ! ഞാൻ വീണ്ടും പറയുന്നു, ഞാനിതാ ശസ്ത്രം കൈവെടിഞ്ഞിരിക്കുന്നു! പാണ്ഡവരിൽനിന്നു ശസ്ത്രം വെച്ചിരിക്കുന്നു. നിങ്ങൾക്കു ശുഭം ഭവിക്കട്ടെ!- എന്ന് പറഞ്ഞ് അവൻ 'അശ്വത്ഥാമാവേ! ഉണ്ണീ! നീ എന്നെ വിട്ടുപോയോ?' എന്ന് വിലപിച്ച്

ശസ്ത്രം കൈവെടിഞ്ഞ് പോരിൽ തേർത്തട്ടിൽ ഇരുന്നു. എല്ലാ ജീവികൾക്കും അഭയം നല്കി അവൻ യോഗത്തിൽ മുഴുകി. അവന്റെ അപ്പോഴത്തെ സ്ഥിതികണ്ട് ധൃഷ്ടദ്യുമ്നൻ ഉയർന്നുവന്ന് ഘോരമായ തന്റെ അമ്പും വില്ലും തേർത്തടത്തിൽ വെച്ച് വാൾ ഉറയിൽനിന്നു വലിച്ചെടുത്ത് തേർവിട്ടുചാടി ദ്രോണന്റെ അടുത്തെത്തി. ഹാ! ഹാ! എന്നുള്ള ശബ്ദം മാനുഷാദികളായ സകല ജീവികളിൽനിന്നും പുറപ്പെട്ടു. എന്താണ് ധൃഷ്ടദ്യുമ്നൻ ചെയ്യുവാൻപോകുന്നത്? എല്ലാവരും അമ്പരന്നു! അപ്രകാരം ധൃഷ്ടദ്യുമ്നൻ ദ്രോണന്റെനേരെ അടുത്തുവന്ന സമയം ഹാ! ഹാ! എന്നാർത്തു. അഹോ! ഹാ! ഇതു ചീത്തയാണ്, പാടില്ലാ, പാടില്ലാ," എന്നുള്ള ശബ്ദകോലാഹലം സർവ്വത്ര പൊങ്ങി. ദ്രോണൻ ആയുധം ഉപേക്ഷിച്ച് സഖ്യത്തിന്നു മനസ്സു വെച്ചിരിക്കയാണ്. അപ്രകാരം യോഗത്താൽ ജ്യോതിസ്സിനെ പ്രാപിച്ച് തപോനിധി മനസ്സുകൊണ്ട് പുരാണപുരുഷനായ വിഷ്ണുവിൽ എത്തിക്കഴിഞ്ഞു.

മുഖം തെല്ലുയർത്തി, നെഞ്ചുയർത്തി, നിശ്ചലനായി, കണ്ണു ചിമ്മി, സത്വമൊത്ത് ഹൃത്തിൽ ധാരണയോടുകൂടി നിന്നു. 'ഓം' എന്ന ഏകാക്ഷരബ്രഹ്മം ജ്യോതിസ്സായി, തപോനിധിയായ ഗുരു, നശിക്കാത്ത ദേവദേവപ്രഭുവിനെത്തന്നെ ധ്യാനിച്ചു. സത്തുക്കൾക്കു പോലും ദുർഗ്ഗമമായ വാനിൽ ഗുരു കയറി. ആ യോഗി അപ്രകാരം ലോകംവിട്ട് മേലോട്ടുയർന്നപ്പോൾ രണ്ട് ആദിത്യന്മാർ വാനിൽ ഉണ്ടോ എന്നു തോന്നിപ്പോയി. ജ്യോതിർഗ്ഗണംകൊണ്ട് ആകാശം നിറഞ്ഞ്, അർക്കാഭനായ ആ ഭാരദ്വാജാർക്കന്റെ യാത്രയിൽ ആകാശം ഏകാഗ്രമായി. ക്ഷണംകൊണ്ട് ആ മഹാജ്യോതിസ്സ് അവിടെത്തന്നെ മറഞ്ഞു. ഹൃഷ്ടരായ ദേവന്മാരിൽനിന്ന് അപ്പോൾ കിലുകിലാരവമുണ്ടായി. ദ്രോണൻ ബ്രഹ്മലോകത്തെ പ്രാപിക്കെ, ധൃഷ്ടദ്യുമ്നൻ രസിക്കെ, ആ നിമിഷത്തിൽ മർത്ത്യയോനികളായ ഞങ്ങൾ അഞ്ചുപേർമാത്രം യോഗിയായ ആ മഹാത്മാവ് പരസൽഗതി പ്രവിക്കുന്നതു കണ്ടു. ഞാനും, അർജ്ജുനനും, അശ്വത്ഥാമാവും, വാസുദേവനും, ധർമ്മരാജാവും. ഇങ്ങനെ അഞ്ചുപേർ മാത്രം കണ്ടു. യോഗംപ്രപിച്ച് ഗമിക്കുന്ന ധീമാനായ ദ്രോണന്റെ മാഹാത്മ്യം. പിന്നെ മറ്റാരും തന്നെ അറിഞ്ഞില്ല. ആ ദിവ്യമായ ബ്രഹ്മലോകം, അതിൽ ഏറ്റവും ശ്രേഷ്ഠവും, ഗുഹ്യവുമായ നിത്യസ്ഥാനം, ദ്രോണൻ പ്രാപിച്ചത് അറിയാത്തവരായ നൃയോനികൾ ഋഷീന്ദ്രന്മാരോടുകൂടി അദ്ദേഹം പോയത് കണ്ടില്ല. ആ തേജസ്വി ബ്രഹ്മലോകത്തെ യോഗത്താൽ പൂകിക്കൊണ്ടിരിക്കെ, അമ്പേറ്റ് ചോരയൊഴുകുന്ന ദേഹത്തോടുകൂടിയവനും, ശസ്ത്രംവെച്ചവനുമായ ആചാര്യനെ, എല്ലാവരാലും ധിക്കരിക്കപ്പെട്ടവനായ പാർഷതൻ പിടികൂടി. ദേഹത്തിൽനിന്ന് ജീവൻപോയവനായ ആചാര്യന്റെ മുടി അവൻ ചുററിപ്പിടിച്ചു. ഒന്നും മിണ്ടാതെ യോഗാസനത്തിൽ ഇരിക്കുന്ന ഗുരുവിന്റെ തല വാൾകൊണ്ട് വീശി. ഭാരദ്വാജനെ വീഴ്ത്തി വലുതായ ഹർഷത്തോടെ അവൻ വാൾ ഇളക്കി പോർക്കളത്തിൽ സിംഹനാദം മുഴക്കി. ശ്യാമനും എൺപത്തഞ്ചുവയസ്സ് പ്രായമായവനും, തലനരച്ചവനുമായ ആ ധീരനായ ഗുരു, പതിനാറുവയസ്സുള്ള യുവാവിനെപ്പോലെയാണ് ധൃതരാഷ്ട്രരാജാവേ, അങ്ങയ്ക്കുവേണ്ടി പോർക്കളത്തിൽ ചുററിയിരുന്നത്. മഹാബാഹുവായ ധനഞ്ജയൻ വിളിച്ചുപറഞ്ഞു: 'ജീവിക്കുന്ന ഗുരുവിനെ പൂജിക്കുക! പാർഷതാ! കൊല്ലരുത്! കൊല്ലരുത്!- അതേവിധം സൈന്യങ്ങളും ആർത്തു വിളിച്ചു. 'കൊല്ലരുത്! കൊല്ലരുത്!' പാർത്ഥനും മറ്റു രാജാക്കന്മാരും ആർത്തുവിളിച്ചു. അർജ്ജുനൻ 'അയ്യോ! ഗുരുവിനെ കൊല്ലല്ലെ!' എന്ന് മുറവിളി കൂട്ടി പാഞ്ഞുചെന്നു. അപ്പോഴേക്കും ധൃഷ്ടദ്യുമ്നൻ ദ്രോണനെ തേർത്തട്ടിൽ വെട്ടിവീഴ്ത്തി. ചോര ചാടി തേരിൽനിന്ന് രക്തത്തിൽ മുഴുകി ചുവന്ന സൂര്യന്റെ മാതിരി ദുർദ്ധർഷനായ ധൃഷ്ടദ്യുമ്നൻ നിലത്തുചാടി. ഇപ്രകാരം അവനെ കൊന്നതായിക്കണ്ട് സൈന്യങ്ങളും, ജനങ്ങളും വേദനിച്ചുനില്ക്കെ ധൃഷ്ടദ്യുമ്നൻ ദ്രോണാചാര്യന്റെ തല നിന്റെ ഭടന്മാരുടെ മുമ്പിലേക്കു വലിച്ചെറിഞ്ഞുകൊടുത്തു. ദ്രോണാചാര്യന്റെ ശിരസ്സു കണ്ടതോടുകൂടി നിന്റെ ഭടന്മാർ പേടിച്ചു പത്തു ദിക്കിലേക്കും ഓടിക്കളഞ്ഞു.

ദ്രോണൻ ആ സമയത്ത് നക്ഷത്രമാർഗ്ഗത്തിൽ കയറി. ദ്രോണന്റെ നിധനം ഞാൻതന്നെ നിന്നു കണ്ടു. ഋഷിയും, സത്യവതീപുത്രനുമായ കൃഷ്ണദ്വൈപായനന്റെ അനുഗ്രഹം കൊണ്ട്, ഞാൻ എന്റെ ദൃഷ്ടികൊണ്ട് എല്ലാം കണ്ടു. പുകയില്ലാതെ എരിഞ്ഞുകത്തുന്ന കൊള്ളിമീൻ എന്നപോലെ ആ തേജസ്സ് ഉയർന്നു. മഹാദ്യുതിയായ അവൻ ആകാശം മുട്ടിപ്പോകുന്നത് ഞാൻ കണ്ടു. ദ്രോണൻ മൃതനായപ്പോൾ സൈന്യങ്ങളുടെ ഉത്സാഹം കെട്ടു. കുരുപാണ്ഡവസൃഞ്ജയന്മാർ ഊക്കിൽ പാഞ്ഞേറ്റു. ഉടനെ സൈന്യങ്ങൾ ചിന്നിപ്പോയി. പോരിൽ കൂരമ്പേറ്റ് വളരെപ്പേർ ചത്തൊഴിഞ്ഞു. ദ്രോണൻ മരിച്ചതോടുകൂടി നിന്റെ ആളുകളെല്ലാം ചത്തമാതിരിയായി. മടക്കവും. പിന്നെ മേല്പോട്ടു കയറുന്നതിൽ ഭയവുമേറ്റ അവർ രണ്ടുകൊണ്ടും ധൈര്യം കിട്ടാത്തമട്ടിലായി. ഭാരദ്വാജന്റെ ദേഹത്തെ കിട്ടുവാൻ ഇച്ഛിച്ച രാജാക്കൾ കബന്ധങ്ങൾ നിരന്നുകിടക്കുന്ന പടക്കളത്തിൽനിന്ന് അദ്ദേഹത്തിന്റെ ദേഹം കണ്ടെടുക്കുകയുണ്ടായില്ല.

പാണ്ഡവന്മാർ ജയം നേടി. വളരെയേറെ കീർത്തിയും നേടി. ബാണശംഖാരവങ്ങൾ ഉണ്ടാക്കി സിംഹനാദം മുഴക്കി. ഭീമനും ധൃഷ്ടദ്യുമ്നനും തമ്മിൽ സസ്നേഹം, സസന്തോഷം തഴുകിക്കൊണ്ടു നില്ക്കുന്നതായി സൈനികരെല്ലാം കണ്ടു. ശത്രുതാപനനായ ഭീമൻ പാർഷതനോടു പറഞ്ഞു: 'എടോ പാർഷതാ! ഞാൻ വിജയിയായി നിന്നെ വീണ്ടും പുണരുന്നതാണ്; കർണ്ണനേയും, ദുഷ്ടനായ ധാർത്തരാഷ്ട്രനേയും വധിച്ചതിന്നുശേഷം!' എന്നുപറഞ്ഞ് ഭീമസേനൻ നന്നായി സന്തോഷിച്ച് ചിരിച്ച് കൈകൊട്ടിചാടി ഭൂമി കുലുക്കി. അവന്റെ ശബ്ദംകേട്ട് നിന്റെ ഭടന്മാർ പേടിച്ച് ഓടിക്കളഞ്ഞു. 'ക്ഷത്രധർമ്മം പുല്ലാണ്, ഓട്ടമേ ശരണം' എന്ന് അവർ ചിന്തിച്ചു. പാണ്ഡവന്മാർ ജയംനേടി സന്തോഷിച്ചു. പോരിൽ ശത്രുക്കളെകൊന്ന് അവർ സുഖത്തിൽ മുഴുകി."

## നാരായണാസ്ത്രമോക്ഷപർവ്വം

**194. അശ്വത്ഥാമാവിന്റെ ക്രോധം** – സഞ്ജയൻ പറഞ്ഞു: "ദ്രോണൻ മരിച്ചപ്പോൾ ശസ്ത്രം ഏററ് ആർത്തരായ കൗരവന്മാർ, വീരന്മാർ മരിച്ച് ഏററവും ഉടഞ്ഞുതകർന്ന മട്ടിൽ സങ്കടപ്പെട്ട് ഉഴന്നു. അവർ മുന്നേറിക്കൊണ്ടിരിക്കുന്ന ശത്രുക്കളെക്കണ്ട് വീണ്ടും വീണ്ടും വിറച്ചു കണ്ണുനീർ വാർത്ത് പേടിച്ച് ഉഴന്നു. മനസ്സു ചത്ത് ഉദ്യമം കെട്ട്, ഓജസ്സററു മയങ്ങിയ സൈനികർ വലിയ ആർത്താരവത്തോടുകൂടി നിന്റെ പുത്രനെചുഴന്നു. പൊടിയേറ്റ്, വിറച്ച്, പത്തു ദിക്കിലേക്കും അവർ, കണ്ണോടിച്ചു. ഹിരണ്യാക്ഷൻ മരിച്ചപ്പോൾ ദൈത്യന്മാർ എന്നപോലെ തൊണ്ട വിറച്ച്, പേടിച്ചുഴന്ന ക്ഷുദ്രമൃഗങ്ങൾപോലെയുള്ള സൈന്യങ്ങളോടുകൂടിയവനായ നിന്റെ പുത്രൻ നില്ക്കുവാൻ കഴിയാതെ പിൻവാങ്ങി. പൈദാഹം പൂണ്ട് അലഞ്ഞ് നിന്റെ ഭടന്മാർ ആദിത്യതാപം ഏറ്റമാതിരി ദുഃഖിതരായി വാടിത്തളർന്നു. സൂര്യൻ വീഴുന്നപോലെയും കടൽ വറ്റുന്നമാതിരിയിലും, മേരു സഞ്ചരിക്കുന്ന വിധത്തിലും, ഇന്ദ്രൻ തോല്ക്കുന്നവിധത്തിലും, പൊറുക്കുവാൻ സാധിക്കാത്ത ദ്രോണപതനം കണ്ടുപേടിച്ചുവിറച്ച് കൗരവന്മാർ ഓടിക്കളഞ്ഞു. ഗാന്ധാര രാജാവായ ശകുനി, ദ്രോണനെ കൊല്ലുന്നതു കണ്ടയുടനെ തേരാളികളോടുകൂടി പേടിച്ച് തടിതപ്പി. ഭയപ്പെട്ട് ഓടുമ്പോൾ, കൊടി ആട്ടുന്ന വലിയ പട കൂട്ടിപ്പിടിച്ച്, പേടിച്ച് സൂതപുത്രൻ പിൻവാങ്ങി. തേര്, ആന, ആൾ, കുതിര എന്നിവചേർന്ന് സൈന്യത്തെ പിന്നോട്ടു മാറ്റി. മദ്രരാജാവായ ശല്യൻ ഭയപ്പെട്ട് പിന്മാറി. ചത്തുശേഷിച്ച കാലാളുകളോടും ആനകളോടുംകൂടിയ കൃപൻ 'കഷ്ടം! കഷ്ടം!' എന്നു പറഞ്ഞ് പിൻവാങ്ങി. ബാൽഹീകഭോജപ്പടയോടുകൂടിയ കൃതവർമ്മാവ് കുതിരകളെ ഓടിച്ച് പിൻമടങ്ങി. കാലാൾപ്പടയോടുകൂടി ഉലൂകൻ ദ്രോണവധം കണ്ട് പേടിച്ചുഴറി ഓടിക്കളഞ്ഞു. യുവാവും, സുന്ദരനും, വീര്യത്തിലും ലക്ഷണത്തിലും യോഗ്യ

നുമായ ദുശ്ശാസനൻ ഉഴന്ന് ആനപ്പടയോടുകൂടി ഓടിക്കളഞ്ഞു. പതിനായിരം തേരും മൂവ്വായിരം ആനകളും വൃഷസേനനും ദ്രോണവധം കണ്ടു പിൻവാങ്ങി. തേര്, ആന, കുതിര എന്നിവയുടെ കൂട്ടത്തോടുചേർന്നവനായ നിന്റെ പുത്രൻ ദുര്യോധനൻ മടങ്ങിപ്പോന്നു. അർജ്ജുനൻ കൊന്നതിൽ ബാക്കിയായ സംശപ്തഗണത്തോടുകൂടി സുശർമ്മാവ് ദ്രോണൻ വീണതു കണ്ട് ഓടിക്കളഞ്ഞു. ആനപ്പുറത്തും കുതിരപ്പുറത്തും കയറിയും കുതിരകളെ വിട്ടും ആളുകൾ പോരിൽ പാഞ്ഞുപോയി. ദ്രോണനെ കൊന്നതു കണ്ട് അവിടെ നില്ക്കുവാൻ ഭയമായി. പിതാക്കന്മാരേയും മാതുലന്മാരേയും വെമ്പിച്ചുകൊണ്ട് ചിലർ ഓടി. മക്കളേയും സ്നേഹിതന്മാരേയും നോക്കാതെ ചിലർ പ്രാണനും കൊണ്ട് ഓടി. മക്കളേയും മരുമക്കളേയും പ്രേരിപ്പിച്ച് യോദ്ധാക്കൾ ചാർച്ചക്കാരെയൊക്കെ വിട്ട് കണ്ട ദിക്കിലൊക്കെ ഓടി. മുടി ചിന്നിച്ചിതറിക്കൊണ്ട് രണ്ടുപേർകൂടിയല്ല, ഒറ്റയ്ക്കുതന്നെ ഓടി. ഇനി യുദ്ധത്തിന്നില്ലെന്നു പറഞ്ഞ് ഉത്സാഹംകെട്ട് ഓജസ്സറ്റ് ആളുകൾ പാഞ്ഞ് ഓടി. ചിലർ ചട്ടയൂരിക്കളഞ്ഞ് ഓടി. അവർതമ്മിൽ വിളിച്ച് ആർത്തു, 'നില്ക്കൂ നില്ക്കൂ' എന്ന്. ആരും നിന്നില്ല. തനിച്ചു നില്ക്കുവാൻ അവർ ഭയപ്പെട്ടു. കോപ്പണിഞ്ഞ തേർക്കുതിരകളെ വെടിഞ്ഞ് മറ്റു കുതിരകളുടെ പുറത്തുകയറി കാൽകൊണ്ട് അമർത്ത് പ്രേരിപ്പിച്ച് ഓടിച്ചു. ഓജസ്സുകെട്ട് അപ്രകാരം ആ സൈന്യം പായുമ്പോൾ ഒഴുക്കിനെതിരായിച്ചെന്ന് ദ്രൗണി എതിർത്തു. ശിഖണ്ഡി മുതലായ കൂട്ടക്കാരോടുകൂടി അവർ പോരാടി. പ്രഭദ്രകന്മാരും പാഞ്ചാലന്മാരും ചേദികളും കേകയന്മാരും കൂട്ടുകാരായി പോരിൽ ഗർവ്വുള്ള പാണ്ഡവപ്പടയെ വളരെ മുടിച്ചവനും, തിരക്കുവിട്ട് ഒഴിഞ്ഞവനും മത്തഹസ്തീന്ദ്രവിക്രമനുമായ ദ്രൗണി പടയോടുന്നതു കണ്ട് ദുര്യോധനന്റെ അടുത്തുചെന്നു ചോദിച്ചു: 'രാജാവേ, ഭാരത സൈന്യങ്ങളൊക്കെ ഭയപ്പെട്ടപോലെ ഓടുന്നല്ലോ. ഓടുന്നസമയത്ത് എന്തേ അവരെ നിർത്താതിരുന്നത്? അങ്ങയും എന്തേ, മുമ്പത്തെ മാതിരിയല്ലാതെ, പരിഭ്രമിച്ചമട്ടിൽ നില്ക്കുന്നത്? ഏതു മഹാരഥൻ ചത്തിട്ടാണ് അങ്ങയുടെ പട ഈ നിലയിലായത്? പറയൂ രാജാവേ! കർണ്ണൻ മുതലായവർപോലും എന്തേ നില്ക്കാത്തത്? മറ്റ് ഒരു യുദ്ധത്തിലും ഇപ്രകാരം ഭടന്മാർ പരിഭ്രമിച്ച് ഓടുന്നതു കണ്ടിട്ടില്ലല്ലോ. നിന്റെ സൈന്യത്തിനു ക്ഷേമംതന്നെയല്ലേ രാജാവേ?- ഇങ്ങനെ ദ്രോണപുത്രൻ ചോദിച്ചപ്പോൾ ദുര്യോധനൻ കടുത്ത അപ്രിയംചൊല്ലുവാൻ കഴിയാതെ, ആ നൃപർഷഭൻ ഉടഞ്ഞ കപ്പൽപോലെ അല്ലൽക്കടലിൽപ്പെട്ടു. നിന്റെ പുത്രൻ, തേരിൽ നില്ക്കുന്ന അശ്വത്ഥാമാവിനെ നോക്കി, കണ്ണിൽ കണ്ണുനീർ നിറഞ്ഞ്, കൃപന്റെ നേരെ തിരിഞ്ഞ് ലജ്ജാവിവശനായി പറഞ്ഞു: 'പടയോടിയതിന്നുള്ള കാരണം ഭവാൻ ആദ്യമായി പറയൂ! അങ്ങയ്ക്ക് നന്മ വരട്ടെ!-

പിന്നെ ശാരദ്വതൻ വല്ലാത്ത ദുഃഖത്തോടുകൂടി ദ്രോണനെക്കൊന്ന കഥ ഇപ്രകാരം ദ്രോണപുത്രനോടു പറഞ്ഞു.

കൃപൻ പറഞ്ഞു: "ലോകത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠനായ, മഹാരഥപ്രവരനായ, ദ്രോണനെ മുന്നിൽ നിർത്തി ഈ ഞങ്ങൾ പാഞ്ചാലന്മാരുമായി യുദ്ധംചെയ്തുകൊണ്ടിരുന്നു. പോരു നടക്കുമ്പോൾ കുരുസോമകന്മാർ ഒന്നിച്ചുചേർന്നു. തമ്മിൽ ആർത്തുവിളിച്ച് ഏറ്റ് ശസ്ത്രംകൊണ്ട് പരസ്പരം ഉടൽ വീഴ്ത്തി. അങ്ങനെ യുദ്ധം മൂത്ത് കുരുക്കൾ തകരുന്ന സമയത്ത് പോരിൽച്ചൊടിച്ച് നിന്റെ അച്ഛൻ അസ്ത്രം അയച്ചു. പുരുഷപുംഗവനായ ദ്രോണൻ ബ്രഹ്മാസ്ത്രം വിട്ടു. ശത്രുക്കളെ നൂറും ആയിരവുമായി ഭല്ലംകൊണ്ടു കൊന്നുകളഞ്ഞു. പാണ്ഡവന്മാരും, കേകയരും, മത്സ്യരും, പാഞ്ചാലരും, കാലചോദിതരായി ദ്രോണന്റെ തേരിന്റെനേർക്ക് ഏറ്റു മരിച്ചു. ആയിരം രാജാക്കന്മാരേയും, രണ്ടായിരം ആനകളേയും ബ്രഹ്മാസ്ത്രംകൊണ്ട് അതിവേഗത്തിൽ ദ്രോണൻ കാലപുരിയിലേക്കയച്ചു. കറുത്ത നിറമുള്ള, എൺപത്തഞ്ചു വയസ്സുള്ള, തല നരച്ച ആ വൃദ്ധനായ ഗുരു പതിനാറുകാരനെപ്പോലെ പോരിൽ ചുററി. സൈന്യം കുഴങ്ങി, രാജാക്കന്മാർ പൊരുതുന്ന സമയം അമർഷത്തോടെ പാഞ്ചാലന്മാർ പിൻതിരിയുകതന്നെ ചെയ്തു. അവർ ഒന്നുടഞ്ഞമട്ടിൽ പിന്നോക്കംമാറുന്ന സമയത്ത് ശത്രുകർശനനായ നിന്റെ അച്ഛൻ, ദിവ്യാസ്ത്രം പ്രയോഗിച്ചുകൊണ്ട് ഉദയസൂര്യനെപ്പോലെ വിളങ്ങി. ശരരശ്മിമാനായ ആ പ്രതാപി പാണ്ഡവപ്പടയിൽക്കയറി. നിന്റെ അച്ഛൻ നട്ടുച്ചസമയത്ത് ജ്വലിക്കുന്ന സൂര്യനെപ്പോലെ ദുഷ്പ്രേക്ഷ്യനായി. വിളങ്ങുന്ന സൂര്യനെപ്പോലെ ദ്രോണൻ ചുട്ടുദഹിപ്പിക്കുന്ന അവരുടെ വീര്യമെല്ലാം വെണ്ണീറായി. ഉദ്യമമൊക്കെ നശിച്ച് മനസ്സുകെട്ടവിധത്തിലായിത്തീർന്നു. അവർ ദ്രോണബാണത്താൽ ആർത്തരായിക്കണ്ടപ്പോൾ കൃഷ്ണൻ പാണ്ഡവന്മാർക്കു വിജയം ഇച്ഛിച്ചുകൊണ്ടു പറഞ്ഞു: 'ഈ മഹാധനുർദ്ധരൻ ശത്രുക്കൾക്കു വെല്ലുവാൻ പററിയവനല്ല. പോരിൽ വൃത്രാരിക്കുപോലും ഈ രഥയൂഥപനെ വീഴ്ത്തുവാൻ കഴികയില്ല. ഹേ പാണ്ഡവന്മാരേ, നിങ്ങൾ ധർമ്മംവെടിഞ്ഞ് ജയത്തിന്നുള്ള വഴി നോക്കുവിൻ! പോരിൽ നിങ്ങളെയൊക്കെ ഈ രുക്മവാഹനൻ തുടച്ചുനീക്കും. അശ്വത്ഥാമാവ് ചത്താൽപ്പിന്നെ ഇവൻ തീർച്ചയായും പൊരുതുകയില്ല. അവൻ പോരിൽ ചത്തു എന്ന് ഇവനോട് ഒരാൾ നുണപറയണം. കുന്തീപുത്രനായ അർജ്ജുനൻ ആ വാക്കു സമ്മതിച്ചില്ല. മറ്റെല്ലാവരും സമ്മതിച്ചു. യുധിഷ്ഠിരൻ വളരെ പണിപ്പെട്ടതിനു ശേഷമാണ് സമ്മതിച്ചത്. ഭീമൻ നുണപറയുന്നതിൽ വല്ലാത്ത ലജ്ജയോടുകൂടി നിന്റെ അച്ഛനോടു പറഞ്ഞു, അശ്വത്ഥാമാവ് ചത്തു എന്ന്. എന്നാൽ അച്ഛന് അതു ബോധ്യമായില്ല. ഭീമൻ പറഞ്ഞതു പൊളിയാണെന്നു വിചാരിച്ച് സംശയം തീർക്കുവാൻ പുത്രവത്സലനായ നിന്റെ അച്ഛൻ ധർമ്മരാജാവിനോടു ചോദിച്ചു: 'ധർമ്മജാ, അശ്വത്ഥാമാവ് ജീവിച്ചിരിപ്പുണ്ടോ അതോ മരിച്ചുവോ?'

അസത്യത്തിൽ ഭയമുള്ളവനും ജയകാംക്ഷിയുമായ യുധിഷ്ഠിരൻ, മാളവേന്ദ്രനായ ഇന്ദ്രവർമ്മന്റെ അശ്വത്ഥാമാവ് എന്ന മഹാഗജത്തെ മാരുതി പോരിൽ കൊന്നുവീഴ്ത്തിയതുകണ്ട്, ഇതു നല്ല തരമായെന്നു വിചാരിച്ച്, ദ്രോണന്റെ സമീപത്തുചെന്ന് ഇപ്രകാരം ഉച്ചത്തിൽ പറഞ്ഞു: 'ഹേ ബ്രാഹ്മണാ, ഭവാൻ ആർക്കുവേണ്ടിയാണോ, ശസ്ത്രമെടുത്തത്, ആർക്കുവേണ്ടിയാണോ നിന്റെ ആ പ്രിയപുത്രൻ അശ്വത്ഥാമാവ് കൊല്ലപ്പെട്ടു. കാട്ടിൽ സിംഹക്കുട്ടി കിടക്കുന്നതുപോലെയല്ലേ ചത്തുകിടക്കുന്നത്.' അസത്യത്തിന്റെ ദോഷം കണ്ടവനായ യുധിഷ്ഠിരൻ 'അശ്വത്ഥാമാവ് ചത്തു' എന്ന് ഉറക്കെപ്പറഞ്ഞതിന്നുശേഷം 'ആന' എന്ന് പതുക്കെ കൂട്ടിച്ചേർത്തു. അല്ലയോ അശ്വത്ഥാമാവേ, നീ യുദ്ധത്തിൽ ചത്തുപോയെന്നു കേട്ട് സന്താപത്തോടെ നിന്റെ അച്ഛൻ ദിവ്യാസ്ത്രങ്ങൾ അടക്കി മുമ്പത്തെമാതിരി പൊരുതാതെയായി. ഏറ്റവും ഉദ്വേഗത്തോടും ദുഃഖത്തോടുംകൂടി അവനെക്കണ്ടപ്പോൾ ക്രൂരകർമ്മം ചെയ്യുന്ന പാഞ്ചാലപുത്രൻ ഓടിവന്നു. കാലനായ അവനെക്കണ്ട് ലോകതത്ത്വം അറിഞ്ഞ ദ്രോണൻ ദിവ്യാസ്ത്രങ്ങളൊക്കെ ഉപേക്ഷിച്ച് യുദ്ധത്തിൽ പ്രായോപവേശംചെയ്തു. ഉടനെ ഇടതുകൈകൊണ്ട് നിന്റെ അച്ഛന്റെ മുടി ചുററിപ്പിടിച്ച്, വീരന്മാർ 'അരുത്, അരുത്' എന്ന് ആർത്തുവിളിച്ചുകൊണ്ടിരിക്കെ, അതൊന്നും മാനിക്കാതെ, പാർഷതൻ നിന്റെ അച്ഛന്റെ തല വെട്ടി. 'കൊല്ലല്ലേ! കൊല്ലല്ലേ! അരുത് അരുത്' എന്ന് സൈന്യത്തിൽ നിന്ന് മുറവിളി പൊങ്ങി. 'അരുത്, അരുത്' എന്ന് വിലക്കിക്കൊണ്ട് അർജ്ജുനൻ തേരിൽനിന്നു ചാടി വെമ്പലോടെ കൈകൾ പൊക്കി ഓടിച്ചെന്ന്, 'ജീവിക്കുന്ന ഗുരുവിനെ പൂജിക്കൂ! ധാർമ്മികാ! ഗുരുവിനെ കൊല്ലരുത്!' കൗരവന്മാരും അർജ്ജുനനും അപ്രകാരം തടുത്തിട്ടും ആ നൃശംസൻ നിന്റെ അച്ഛനെ കൊല്ലുകതന്നെ ചെയ്തു. സൈന്യങ്ങളൊക്കെ ഭയപ്പെട്ട് ഓടി. നിന്റെ അച്ഛൻ മരിക്കുകയാൽ ഞങ്ങൾക്ക് ഉത്സാഹമൊക്കെ നശിച്ചിരിക്കുന്നു.

സഞ്ജയൻ പറഞ്ഞു: "പോരിൽ അച്ഛന്റെ മരണവൃത്താന്തം കേട്ട് ദ്രോണപുത്രൻ ചവിട്ടേറ്റ സർപ്പത്തെപ്പോലെ ഏറ്റവും കോപിഷ്ഠനായി. പോരിൽ ക്രുദ്ധനായി ദ്രൗണി നിന്നു ജ്വലിച്ചു! വിറകുകൂട്ടി എരിഞ്ഞ് ആളിക്കത്തുന്നതുപോലെയായി

അവന്റെ നില. കൈകൊണ്ട് കൈ കൂട്ടിത്തിരുമ്മി പല്ലിറുമ്മി, പാമ്പിനെപ്പോലെ അവൻ ചീറ്റി. കണ്ണു കലങ്ങിമറിഞ്ഞ് ചുവന്നു!''

**195. ധൃതരാഷ്ട്രപ്രശ്നം –** ധൃതരാഷ്ട്രൻ പറഞ്ഞു: ''ധൃഷ്ടദ്യുമ്നൻ അധർമ്മമായി വൃദ്ധബ്രാഹ്മണനായ തന്റെ അച്ഛനെ കൊന്നു എന്നു കേട്ടപ്പോൾ അശ്വത്ഥാമാവ് എന്താണ് പറഞ്ഞത്? മാനവം, വാരുണം, ആഗ്നേയം, വീര്യവത്തരമായ ബ്രഹ്മാസ്ത്രം, ഐന്ദ്രം, നാരായണാസ്ത്രം ഇവയെല്ലാം ആരിലാണോ എന്നും ഉറച്ചുനില്ക്കുന്നത്, പോരിൽ ധൃഷ്ടദ്യുമ്നൻ അധർമ്മത്താൽ ആ ധർമ്മശാലിയായ ഗുരുവിനെ കൊന്നതു കേട്ട് അശ്വത്ഥാമാവ് എന്തു പറഞ്ഞു? മഹാത്മാവായ രാമൻ നല്കിയ ധനുർവ്വേദം ഏറ്റവനായ ദ്രോണൻ ആ ദിവ്യാസ്ത്രങ്ങളെല്ലാം ഗുണകാംക്ഷിയായി പുത്രന്നും അവൻ നല്കി. തന്നേക്കാൾ മെച്ചപ്പെട്ട ഒരുത്തനെ, ആണുങ്ങൾ വിശേഷിച്ചും, മേലെ വരണം തന്റെ പുത്രൻ എന്നു കാംക്ഷിക്കുന്നു. വേറെ ഒരുത്തനെ അപ്രകാരം കാംക്ഷിക്കയില്ല. യോഗ്യന്മാരായ ഗുരുക്കന്മാർക്ക് പല രഹസ്യപ്രയോഗങ്ങളും അറിയാം. അതൊക്കെ തന്റെ മകന്നു നല്കും. പിന്നെയാണ് പിമ്പേനില്ക്കുന്ന ശിഷ്യന്നു നല്കുക. ശിഷ്യനായ പുത്രൻ അതൊക്കെ നേടി. ശൂരനായ കൃപീസുതൻ പോരിൽ ദ്രോണന്ന് ഏറ്റവും പ്രിയപ്പെട്ടവനും, അടുത്തവനുമാണ്. പോരിൽ രാമനു സമ്മതനും, പോരിൽ ദേവേന്ദ്രനു തുല്യനുമാണ്. വീര്യംകൊണ്ടു കാർത്തവീര്യാഭനാണ്. ബുദ്ധിയിൽ ബൃഹസ്പതിയോടു തുല്യനാണ്. ധൃതിയിൽ മഹാമലയ്ക്ക് ഒത്തവനാണ്, തേജസ്സുകൊണ്ട് അഗ്നിക്കു തുല്യനാണ്. ഗാംഭീര്യത്തിൽ കടലിനോടൊത്തവനാണ്. ക്രോധംകൊണ്ടു സർപ്പസന്നിഭനാണ്. തേരാളികളിൽ പ്രഥമഗണനീയനാണ്. ലോകത്തിലെ വില്ലാളികളിൽ തളരാത്തവനാണ്. വേഗമുള്ളവനും, കാറ്റുപോലെ ചെല്ലുന്നവനും, ക്രുദ്ധനായ അന്തകനെപ്പോലെയുള്ളവനുമാണ് അവൻ. അവൻ എയ്താൽ പോരിൽ പാർത്തട്ടുപോലും തകർന്നുപോകും. പോരിൽ ഒട്ടും നടുങ്ങാത്തവനും, സത്യവിക്രമനുമാണ് ആ വീരൻ. വേദസ്നാതനും, വ്രതസ്നാതനും, ധനുർവ്വേദം തികഞ്ഞവനുമാണ്. കടൽപോലെ കലങ്ങാത്തവനും, ദാശരഥിക്കു തുല്യനുമാണ്. പോരിൽ ധൃഷ്ടദ്യുമ്നൻ അധർമ്മത്താൽ ധർമ്മശാലിയായ തന്റെ അച്ഛനെ കൊന്നതു കേട്ട്, ഗുരുവിനെ കൊന്നതു കേട്ട്, ആ അശ്വത്ഥാമാവ് എന്താണ് പറഞ്ഞത് സഞ്ജയാ! ധൃഷ്ടദ്യുമ്നന്റെ അന്തകനായി മഹാത്മാവ് സൃഷ്ടിച്ചതാണ് അവനെ. പാഞ്ചാല്യനായ യജ്ഞസേനൻ ദ്രോണന്നുവേണ്ടി എന്നവിധം തന്നെയാണ് ഇവന്റെയും സൃഷ്ടി. നൃശംസനായ ആ പാപി ക്ഷുദ്രനാണ്. അല്പദർശനാണ്. അവൻ ഗുരുവിനെ കൊന്നതായിക്കേട്ടപ്പോൾ അശ്വത്ഥാമാവ് എന്താണ് പറഞ്ഞത്?''

**196. അശ്വത്ഥാമാവിന്റെ ക്രോധം – ദിവ്യമായ നാരായണാസ്ത്രത്തിന്റെ ചരിത്രം –** സഞ്ജയൻ പറഞ്ഞു: ''അച്ഛനെ ചതിച്ച് ആ മഹാപാപി കൊന്ന വർത്തമാനം കേട്ട് ദ്രൗണി ബാഷ്പത്താലും, ക്രോധത്താലും വിങ്ങിപ്പൊട്ടുന്നമാതിരിയായി. അവന്റെ ദേഹം ജ്വലിക്കുന്നതായിക്കണ്ടു. പ്രളയത്തിൽ ജീവജാലങ്ങളെ ഹരിക്കുന്ന കാലനെപ്പോലെ അവൻ ജ്വലിച്ചു. കണ്ണുനീർ നിറഞ്ഞുതിങ്ങുന്ന കണ്ണുകൾ വീണ്ടും വീണ്ടും തുടച്ച് ചൊടിച്ചു നെടുവീർപ്പുവിട്ട് ദുര്യോധനനോടു പറഞ്ഞു: 'ക്ഷുദ്രന്മാർ ശസ്ത്രംവെച്ച എന്റെ അച്ഛനെ വീഴ്ത്തി. ധർമ്മധ്വജനായ ആ പാപി ചെയ്ത കുറ്റം ഞാൻ അറിഞ്ഞു. ധർമ്മജന്റെ അനാര്യമായ, നൃശംസമായ ആ തൊഴിൽ കേട്ടു. പോരിൽ ഏർപ്പെട്ടവർക്കു ജയവും തോൽവിയും രണ്ടാലൊന്നു തീർച്ചയാണ്. ഈ രണ്ടും വന്നുകൂടും രാജാവേ! അതിൽ ഉത്തമമായിട്ടുള്ളത് വധമാണ്. ന്യായമായി യുദ്ധത്തിൽ പോരാടുന്നവർ മരിച്ചാലും അവനെപ്പറ്റി ദുഃഖിക്കേണ്ടതില്ല. ദ്വിജാതികൾ കണ്ടിട്ടുള്ളതാണല്ലോ അതെല്ലാം. എന്റെ അച്ഛൻ വീരലോകംപ്രാപിച്ചു എന്നതിൽ എനിക്കു സംശയമില്ല. അപ്രകാരം മരിച്ചവൻ ഒരിക്കലും ശോച്യനല്ല. ധർമ്മപ്രവർത്തകനായ എന്റെ അച്ഛനെ അവൻ മുടി ചുറ്റിപ്പിടിച്ചില്ലേ യോധന്മാരൊക്കെ കാൺകെ! അതോർക്കുമ്പോഴാണ് എന്റെ മർമ്മം പിളരുന്നത്. ഞാൻ ജീവിച്ചിരിക്കുമ്പോൾ അന്യന്റെ കൈകൊണ്ട് എന്റെ അച്ഛൻ കേശഗ്രഹണം ഏറ്റുപോലും! പുത്രവാന്മാർ ആരെങ്കിലും ആഗ്രഹിക്കുമോ ഇനി പുത്രന്മാരുണ്ടാകുവാൻ? ഈ ഞാൻ ജീവിച്ചിരിക്കെ, പുത്രൻ ജീവിച്ചിരിക്കെ, എന്റെ അച്ഛൻ ഇങ്ങനെ അവമാനിതനായില്ലേ! കാമം, ക്രോധം, മൗഢ്യം, ദ്വേഷം, ബാല്യം, ഇവകൊണ്ട് ധർമ്മത്തെറ്റുകൾ പറ്റുകയും, അവമാനിക്കുകയും ചെയ്തേക്കാം. അത് ഇപ്പോൾ ചെയ്തു. വലുതായ അധർമ്മം ദ്രുപദപുത്രൻ ചെയ്തു. തീർച്ചയായും എന്നെ ധിക്കരിച്ച് ആ ദുരാശയൻ, നൃശംസൻ, ചെയ്ത പണിയാണ് ഇത്. ആ പാപിയായ ധൃഷ്ടദ്യുമ്നൻ ഇതിന്റെ ഫലം അനുഭവിക്കുന്നതു കാണാം. ആ അസത്യം പറഞ്ഞ പാണ്ഡവൻ ഏററവും അനാര്യമായ പണിയാണ് ചെയ്തത്. വ്യാജം പ്രയോഗിച്ച് ഗുരുവിനെ ഏതൊരുത്തൻ ശസ്ത്രംവെപ്പിച്ചുവോ, ആ ധർമ്മരാജാവിന്റെ രക്തം ഭൂമി തീർച്ചയായും കുടിക്കും. ഞാൻ ഇപ്പറഞ്ഞതു സത്യമാണ്.! ഇഷ്ടാപൂർത്തമാണ്! ഇതു സത്യമാണ് കൗരവാ! പാഞ്ചാലരെ ഒറ്റയെണ്ണത്തിനെ ഞാൻ ബാക്കിവെച്ചിരിക്കയില്ല! ഒന്നെങ്കിലും ബാക്കിവെച്ച് ഞാൻ ജീവിക്കുകയില്ല! ഞാൻ സർവ്വശക്തിയും പ്രയോഗിച്ച് പാഞ്ചാലരെ മുടിക്കും. പാപിയായ ധൃഷ്ടദ്യുമ്നനേയും ഞാൻ പോരിൽ കൊന്നുകളയും. മൃദുവോ, ക്രൂരമോ, ഏതു കർമ്മം ചെയ്തിട്ടായാലും ആ കൂട്ടരെ ഒററയെണ്ണത്തിനെ ഞാൻ ബാക്കിവെയ്ക്കാതെ മുടിച്ചുകളയും! പാഞ്ചാലന്മാരെ കൊന്നേ ഞാൻ അടങ്ങുകയുള്ളു! അത് ചെയ്ത് ഞാൻ അടങ്ങും. മക്കളുണ്ടാകുവാൻ നരന്മാർ എന്തിനാണോ ഇച്ഛിക്കുന്നത്, അതു മഹത്തായ ഇഹലോകഭീതിക്കും, പരലോകഭീതിക്കും രക്ഷയ്ക്കായിട്ടാണ്. എന്റെ അച്ഛൻ ബന്ധു ഇല്ലാത്തവനായി! പുത്രനില്ലാത്തവനെപ്പോലെയായി! മകനും ശിഷ്യനുമായ ഞാൻ പൊണ്ണനായ മലപോലെ ജീവിച്ചു നില്ക്കുമ്പോൾ! എന്തിനുകൊള്ളാം എന്റെ ഈ ദിവ്യാസ്ത്രമൊക്കെ! എന്തിനുകൊള്ളാം എന്റെ ഈ ബാഹുപരാക്രമമൊക്കെ! പുത്രനായ ഞാൻ ജീവിച്ചിരിക്കെ, എന്റെ അച്ഛൻ ദ്രോണൻ കേശഗ്രഹണമേറ്റുപോലും! എന്നാൽ ഞാൻ ഇനി അതിന്നു തക്കതായ പണിചെയ്യുവാൻതന്നെയാണ് പോകുന്നത്. പരലോകസ്ഥനായ അച്ഛന്റെ കടം ഞാൻ വീട്ടും!

ആര്യന്മാരാരും ആത്മപ്രശംസ ചെയ്യുകയില്ല! ചെയ്യരുത്. പിതൃഹിംസ പൊറുക്കാത്തതുകൊണ്ടാണ് ഞാൻ ഈ പൗരുഷം പറയുന്നത്. എന്റെ വീര്യം കൃഷ്ണനോടുകൂടിയ പാണ്ഡവന്മാർ ഒന്നുകാണട്ടെ. പ്രളയത്തിൽ എന്നപോലെ ഞാൻ ഈ സൈന്യങ്ങളെയൊക്കെ മുടിക്കുന്നത് കാണട്ടെ അവർ! ദേവന്മാരും, ഗന്ധർവ്വന്മാരും, പന്നഗങ്ങളും, നിശാടന്മാരും, നരേന്ദ്രന്മാരും ആരുംതന്നെ തേരിൽനിന്നു ഞാൻ പൊരുതുമ്പോൾ തടുക്കുവാൻ ശക്തരാവുകയില്ല! ഞാനും അർജ്ജുനനുമല്ലാതെ പാരിൽ അസ്ത്രജ്ഞാനം തികഞ്ഞവരാരുമില്ല. ഞാൻ കത്തുന്ന അംശുമാനെന്നപോലെ ദേവസൃഷ്ടങ്ങളായ മഹാസ്ത്രങ്ങൾ പടയിൽച്ചെന്നു വിടും. ഇപ്പോൾ മഹായുദ്ധത്തിൽ എന്റെ വില്ലിൽ നിന്ന് ഉയർന്നു വീര്യമേറിയ അമ്പുകൾ പാണ്ഡവന്മാരെ മർദ്ദിക്കുന്നതു കാണാം. കോരിച്ചൊരിയുന്ന മഴപോലെയായിരിക്കും എന്റെ ശരവർഷം. എന്റെ കൂരമ്പുകൊണ്ട് ഞാൻ മൂടുന്നത് ആളുകൾ കാണും! ശരജാലം ചൊരിഞ്ഞ്, ഭൈരവമായ ശബ്ദത്തോടെ, കൊടുങ്കാററ് വൃക്ഷങ്ങളെയെന്നപോലെ ശത്രുക്കളെയൊക്കെ ഞാൻ കടപുഴക്കി വീഴ്ത്തും. ആ മഹാസ്ത്രം ഫൽഗുനനും അറിയില്ല, കൃഷ്ണനും അറിയില്ല. ഭീമനും, യമന്മാർക്കും, യുധിഷ്ഠിരനും അറിയുകയില്ല. ദുഷ്ടനായ പാർഷതന്നും, ശിഖണ്ഡിക്കും, ശിനിപുത്രന്നും അറിയുകയില്ല. സനിവർത്തനസങ്കല്പമായ (സങ്കല്പംകൊണ്ട് തിരിച്ചുവരുത്താവുന്ന) ആ അസ്ത്രം എനിക്കുമാത്രം അറിയാവുന്നതാണ്. നാരായണനെ നമസ്ക്കരിച്ച് എന്റെ അച്ഛൻ വിധിപ്രകാരം ബ്രാഹ്മണ്യമാകുന്ന കാഴ്ചദ്രവ്യം കൊടുത്ത് മുമ്പ് അർച്ചിച്ചു. അത് ഏററു വാങ്ങിച്ചു; ഭഗവാൻ വരം നല്കി. അപ്പോൾ ആ വരം, നാരായണാസ്ത്രം, എന്റെ അച്ഛൻ വരിച്ചു.

അച്ഛനോട് ദേവസത്തമനായ ഭഗവാൻ പറഞ്ഞു: 'പോരിൽ നിനക്കു കിടയായി ആരുംതന്നെ നരന്മാരിൽ ഉണ്ടാവുകയില്ല. എന്നാൽ, ഹേ, ബ്രാഹ്മണാ! ഇത് പെട്ടെന്ന് ആരിലും പ്രയോഗിച്ചു പോകരുത്. ശത്രുവിനെ ധ്വംസിക്കാതെ ഈ അസ്ത്രം ഒരിക്കലും പിൻതിരിക്കുകയില്ല; തീർച്ചയാണ് ആ കാര്യം. ഇത് ആരെയൊക്കെ കൊല്ലുകയില്ല എന്നുള്ളത് അറിയുവാൻ വിഷമമുണ്ട്. അവധ്യന്മാരേയും ഇതു കൊന്നേക്കും. അതുകൊണ്ട് ഇത് അയയ്ക്കരുത്. പിന്നെ പോരിൽ, തേർ, ശസ്ത്രം ഇവയെ ത്യജിക്കുകയാണെങ്കിലും, ജീവൻ തരണേ എന്ന് യാചിക്കുകയാണെങ്കിലും, വൈരികളെ ശരണംപ്രാപിക്കുകയാണെങ്കിലും, ഈ അസ്ത്രം അവനെ ദ്രോഹിക്കുകയില്ല. ഇതാണ് ഈ അസ്ത്രത്തിന്റെ ശമക്കൈകൾ! അവധ്യന്മാരെ പീഡിപ്പിച്ചാൽ തനിക്കു തന്നെ പീഡയേല്ക്കേണ്ടതായും വന്നുകൂടും.' എന്റെ അച്ഛൻ ആ അസ്ത്രം വാങ്ങിനില്ക്കെ പ്രഭു ഇപ്രകാരം പറഞ്ഞു: 'ഈ ദിവ്യമായ ശസ്ത്രവർഷം പലതും ഒപ്പം മുടിക്കും. ഈ അസ്ത്രം കൈയിൽവെച്ചാൽ തേജസ്സുകൊണ്ട് നീ ഉജ്ജ്വലിക്കുകയും ചെയ്യും' എന്നു കല്പിച്ച് ഭഗവാൻ നാരായണൻ വാനിലേക്കുയർന്നു. ഇപ്രകാരമാണ് എന്റെ അസ്ത്രം നാരായണനിൽനിന്ന് എന്റെ അച്ഛൻ ഏറ്റുവാങ്ങിയത്. അതുകൊണ്ട് ഞാൻ പാണ്ഡു പാഞ്ചാലമത്സ്യന്മാരെയൊക്കെ പെട്ടെന്ന് പോരിൽ ദൈത്യന്മാരെ ശക്രൻ എന്നവിധം ഓടിച്ചുകളയും! ഞാൻ ഇച്ഛിക്കുന്ന വിധത്തിൽ എന്റെ അമ്പുകളെല്ലാം ശത്രുക്കളിൽ ചെന്നു വീഴും!

എന്റെ വിക്രമം നിങ്ങൾക്ക് കാണാം! ഞാൻ എനിക്ക് ഇഷ്ടം പോലെ അസ്ത്രവർഷം ചൊരിഞ്ഞ് പോരിൽ വിക്രമിക്കും. ഇരുമ്പു മുനയുള്ള അമ്പുകൊണ്ട് ഞാൻ രഥിമുഖ്യന്മാരെ പടക്കളത്തിൽനിന്ന് ഓടിക്കും. എന്റെ കൈയിലുള്ള വെണ്മഴു ഞാൻ പ്രയോഗിക്കും! യാതൊരു സംശയവും എനിക്കിനിയില്ല. മഹാനാരായണാസ്ത്രംകൊണ്ടു ശത്രുതാപനനായ ഞാൻ പാർത്ഥന്മാരെയൊക്കെ ധിക്കരിച്ച് ശത്രുക്കളെ മുടിച്ചുകളയും. മിത്രബ്രഹ്മഗുരുദ്വേഷിയായവൻ ഏററവും നീചനാണ്; ഏറ്റവും നിന്ദ്യനാണ്. ആ പാഞ്ചാലൻ ദുഷ്ടനാണ്. അവനെ ഞാൻ ജീവനോടെ വിടുകയില്ല; തീർച്ചയാണ്!'

ദ്രോണപുത്രന്റെ വാക്കു കേട്ട് ആ പെരുംപട തിരിച്ചു. വലിയ ശംഖു വിളിച്ച്, പുരുഷശ്രേഷ്ഠന്മാർ യുദ്ധസന്നദ്ധരായി. സസന്തോഷം ഭേരികൾ മുഴക്കി. അസംഖ്യം ചെണ്ടകളും, പെരുമ്പറകളും കൊട്ടി ഭൂമി മുഴുവൻ ശബ്ദമയമാക്കി. ആ മഹാഘോഷം ആകാശവും ധരിത്രിയും നിറഞ്ഞ് മുഴങ്ങി. ഇടിനാദം പോലെയുള്ള ആ ശബ്ദം കേട്ട് പാണ്ഡവന്മാർ എല്ലാവരും ചേർന്ന് രഥിമുഖ്യന്മാരുമായി കൂടിയാലോചന നടത്തി.

ഇപ്രകാരം ദ്രൗണി പറഞ്ഞ്, ആചമിച്ച്, ആ ദിവ്യമായ നാരായണാസ്ത്രത്തെ തൊടുത്തുവിട്ടു."

**197. അർജ്ജുനവാക്യം – കൗരവപ്പട വീണ്ടും ഉണരുന്നു – ധർമ്മപുത്രൻ കാരണമാരായുന്നു** സഞ്ജയൻ പറഞ്ഞു: "നാരായണാസ്ത്രം പ്രത്യക്ഷപ്പെട്ട സമയത്ത് പെട്ടെന്ന് കാററ് പിൻപുറത്തുനിന്ന് അടിക്കുകയും കാറില്ലാതെ ഇടി മുഴങ്ങുകയും ചെയ്തു. ഭൂമി പെട്ടെന്നു കുലുങ്ങി. കടലെല്ലാം കലങ്ങിമറിഞ്ഞു നദികൾ പിന്മടങ്ങി മേല്പേട്ട് ഒഴുകുവാൻ തുടങ്ങി. ഉയർന്നുനില്ക്കുന്ന ഗിരിശൃംഗങ്ങൾ തകർന്നുവീണു. മൃഗജാതികൾ പാണ്ഡവരെ ഇടംപറ്റി സഞ്ചരിച്ചു. കൂരിരുട്ടു പടരുകയും സൂര്യൻ കലുഷമാവുകയും ചെയ്തു. ദുഷ്ടക്രവ്യാദഭൂതങ്ങളെല്ലാം ഹൃഷ്ടന്മാരായി. ദേവന്മാരും ഗന്ധർവ്വന്മാരുമെല്ലാം പേടിച്ചുവിറച്ചു. എല്ലായിടത്തും ബഹളമായി. ഇതെന്താണു കഥയെന്നറിയാതെ വിഷമിച്ചു. മനുഷ്യരെല്ലാം നടുങ്ങി പേടിച്ചു വിറച്ചു. മഹാഭയങ്കരമായ ദ്രൗണിയുടെ അസ്ത്രം കണ്ടവർ എല്ലാം നടുങ്ങിപ്പോയി."

ധൃതരാഷ്ട്രൻ പറഞ്ഞു: "ആ വലിയ സൈന്യം വീണ്ടും കുതിച്ച് ദ്രോണപുത്രൻ ദുഃഖാർത്തനായി വധാമർഷിയായി ചെന്നപ്പോൾ, കുരുക്കൾ വീണ്ടും എതിർക്കുന്നതായിക്കണ്ടപ്പോൾ, ധൃഷ്ടദ്യുമ്നന്റെ രക്ഷയിൽ പാണ്ഡവന്മാർ എന്തു മന്ത്രമാണ് സഞ്ജയാ, നടത്തിയത്? പറയൂ!"

സഞ്ജയൻ പറഞ്ഞു: "മുമ്പേതന്നെ ധാർത്തരാഷ്ട്രന്മാർ ഓടിപ്പോകുന്നതു കണ്ടപ്പോൾ യുധിഷ്ഠിരൻ ബഹളമായ ആ ഘോഷം കേട്ടു. അപ്പോൾ രാജാവ് അർജ്ജുനനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ദ്രോണാചാര്യനെ ഈ യുദ്ധത്തിൽ ധൃഷ്ടദ്യുമ്നൻ മഹാസുരനായ വൃത്രനെ വജ്രിയെന്ന വിധം കൊന്നതു കണ്ടപ്പോൾ ദീനാത്മാക്കളായ കൗരവന്മാർ പോരിൽ ജയം കിട്ടുകയില്ലെന്നു വിചാരിച്ചു. തങ്ങളുടെ ഓരോരുത്തരുടേയും രക്ഷയ്ക്കുവേണ്ടി എല്ലാവരും ഒററതിരിഞ്ഞ് പ്രാണനുംകൊണ്ടോടി. ചിലർ പിൻസൂതന്മാർ ചത്ത തേരുമായി ഓടി. കൊടിയും കുടയും പോയി, കൂബരം വീണ ചില രാജാക്കന്മാരും, മേൽക്കൂടുപോയി ഉഴന്ന് ഓരോന്നിൽ ചെന്നു കയറി. ബുദ്ധികെട്ട ചിലർ കാൽകൊണ്ടമർത്തി കുതിരകളെ പ്രേരിപ്പിച്ചോടി. നുകവും മററും പൊട്ടിപ്പോയ തേര് ഒരുവിധം വലിച്ചോടിച്ച് വേറെചിലരുമോടി. കുതിരപ്പുറത്തുനിന്നു വീണ് പിടിച്ചുതൂങ്ങി ചിലർ ഓടി. ചിലരെ നിലത്തുകൂടി വലിച്ചുകൊണ്ടു കുതിരകളോടി. ആനക്കഴുത്തിൽ തറച്ച അമ്പിൽപ്പിടിച്ചു ഞാന്നു ചിലർ, ആ നിലയിൽ ആനയോടി. അമ്പേറ്റ് ഉഴന്ന ആന ചിലരെ ചവിട്ടിക്കൊന്നോടി. ചിലർ പത്തുദിക്കിലേക്കും ഓടി. ശസ്ത്രവും ചട്ടയും പോയി വാഹനം വിട്ട് ഭൂമിയിൽ ചക്രം കേറിയറ്റു ചിലർ ചത്തു. ഓടുന്ന ആനകളും കുതിരകളും ഓടിവീണ ആളുകളുടെമീതെ ഓടിച്ചാടിക്കൊന്നു. ചിലർ പേടിച്ച് അച്ഛാ, മോനേ എന്ന് കൂക്കിവിളിച്ചു. ഇങ്ങനെ ഓജസ്സുപോയി പേടിച്ചു പകച്ചവർ തമ്മിൽത്തമ്മിൽ അറിയാതായി. ചട്ട ഊരിയ ചിലർ, മകൻ, അച്ഛൻ, തോഴൻ, തമ്പി എന്നിവരെ ഒടിഞ്ഞും മുറിഞ്ഞും വീണവരെ, കയററിയോടി, വെള്ളം നനയ്ക്കുന്നു.

ദ്രോണൻ മരിച്ചപ്പോൾ ഇത്തരത്തിൽ ഓടിയ വലിയ പട വീണ്ടും തിരിപ്പിച്ചത് ആരാണ്? അറിവുണ്ടെങ്കിൽ പറയൂ! ആനകളുടേയും, കുതിരകളുടേയും ഘോഷങ്ങളും, തേരുകളുടെ ധ്വനിയുംകൂടി വലിയ ശബ്ദം കേൾക്കുന്നു. കുരുസമുദ്രത്തിൽ ഘോരമായ ഇരമ്പം കേൾക്കുന്നു. നമ്മുടെ സൈന്യങ്ങളെ വിറപ്പിക്കുമാറു ശബ്ദം വന്ന് വീണ്ടും വീണ്ടും അലയ്ക്കുന്നു. രോമാഞ്ചമഞ്ചുന്നവിധം കേൾക്കുന്ന ഈ ബഹളമായ ആരവം ശക്രനോടുകൂടിയ ഈ മൂന്നു ലോകത്തേയും വിഴുങ്ങിക്കളയുമോ എന്നുപോലും ഞാൻ ഓർത്തുപോകുന്നു. ഇതു വജ്രധരന്റെ ഭൈരവാരവമാകുമോ? ദ്രോണൻ മരിക്കെ കൗരവന്മാർക്കുവേണ്ടി ഇന്ദ്രൻ വന്നിരിക്കയാണോ യുദ്ധത്തിന്? രഥിപുംഗവന്മാരെല്ലാം രോമാഞ്ചമണിഞ്ഞ് വല്ലാതെ പരുങ്ങിയിരിക്കുന്നു. അവിടെ ഭീഷണമായ ആരവം ഇപ്രകാരം കേട്ടുകൊണ്ടിരുന്നു ധനഞ്ജയാ! ചിന്നിച്ചിതറിപ്പാഞ്ഞുപോയ കൗരവന്മാരെ ആരാണ് പുനഃസംഘടിപ്പിച്ചുകൊണ്ടു വന്നത്? ഏതു മഹാരഥനാണ് അവരെ കൂട്ടി ഉറപ്പിച്ചത്? ദേവരാജാവിനെപ്പോലെ യോഗ്യനായ ഏതു പുരുഷനാണ് അതിന്നു സന്നദ്ധനായിരിക്കുന്നത്?"

അർജ്ജുനൻ പറഞ്ഞു: "കൗരവന്മാർ ഉഗ്രകർമ്മത്തിന്നൊരുങ്ങി ധൈര്യത്തോടെ ആരുടെ വീര്യത്തെ അവലംബിച്ചാണാവോ ശംഖു വിളിക്കുന്നത്! ശസ്ത്രംവെച്ചു ഗുരുവിനെ കൊന്നവരിൽ ഭവാൻ ഭയപ്പെടുകയാണോ രാജാവേ! കുരുപ്പടയെ ഉറപ്പിച്ച് ആരാണ് ആർക്കുന്നത് എന്നാണോ ഭവാൻ അന്വേഷിക്കുന്നത്?

ഹ്രീമാനും, മഹാബാഹുവും, മത്തമാതംഗഗതിയും, വ്യാഘ്രാസ്യനും, ഉഗ്രകർമ്മാവും, കുരുക്കൾക്ക് അഭയപ്രദനുമായ അവൻ ആരാണെന്ന് അറിയാമോ? ആരുണ്ടായപ്പോഴാണോ ദ്രോണൻ ആയിരം പശുക്കളെ യോഗ്യന്മാരായ വിപ്രന്മാർക്കു ദാനംചെയ്തത്, ആ വീരനായ അശ്വത്ഥാമാവാണ് ആ ഗർജ്ജിക്കുന്നവൻ. ആ വീരൻ ജനിച്ച മാത്രയിൽ ഉച്ചൈശ്രവസ്സിനെപ്പോലെ ഹ്രേഷിച്ച് ഭൂമി വിറപ്പിച്ചു. ഭൂമി മാത്രമല്ല മൂന്നു ലോകത്തേയും വിറപ്പിച്ചു. അതു കേട്ട് മറഞ്ഞു നിന്ന ഭൂതം നല്കിയതാണ് അവന്ന് അശ്വത്ഥാമാവെന്ന പേര്. ആ അശ്വത്ഥാമാവാണ്

ഈ ആർക്കുന്നവൻ. അനാഥനെപ്പോലെ ആരെ നൃശംസമായ ക്രിയകൊണ്ട് അപ്പോൾ പാർഷതൻ കൊന്നുവോ, അവന്നുള്ള നാഥനാണ് ആ വന്നിരിക്കുന്നത്. എന്റെ ഗുരുവിന്റെ മുടിയിൽ പാർഷതൻ പിടികൂടി; അത് ദ്രൗണി പൊറുക്കുകയില്ല. അവന്റെ വീര്യം അറിഞ്ഞവന്ന് അതറിയാം. രാജ്യം കൊതിച്ച് അസത്യം കൊണ്ട് ഭവാൻ ഗുരുപൂജചെയ്തു. ധർമ്മജ്ഞനാണുപോലും! എന്നിട്ട് ചെയ്തതോ, ഉൽക്കടമായ അധർമ്മം! ഈ ചരാചരമുള്ള കാലത്തോളം, ചിരകാലം, ഈ ത്രിലോകത്തിൽ ഭവാന് ഈ ദുഷ്കീർത്തി നിലനില്ക്കും! രാമന്ന് ബാലിവധംകൊണ്ടു സിദ്ധിച്ച ദുഷ്കീർത്തിപോലെ ഭവാന് ഈ ദ്രോണവധംകൊണ്ടു ള്ള ദുഷ്കീർത്തി നിലനില്ക്കുകതന്നെ ചെയ്യും! 'എന്റെ ശിഷ്യ നായ യുധിഷ്ഠിരൻ ധർമ്മം തികഞ്ഞവനാണ്. ആ പാണ്ഡവൻ ഒരിക്കലും അസത്യം പറയുകയില്ല' എന്ന് നിന്നിൽ ഗുരു വിശ്വ സിച്ചു. സത്യത്തിന്റെ ചട്ടയിട്ട് ഇപ്രകാരം ഒരസത്യം ഭവാൻ ആചാര്യന്റെ മുഖത്തു നോക്കി പറഞ്ഞില്ലേ? അശ്വത്ഥാമാവ് ചത്തു. (ആന എന്ന് പതുക്കെയും, ഗുരു കേൾക്കാത്തവിധം) എന്നു പറഞ്ഞില്ലേ? അതുകൊണ്ട് നിർമ്മലനായ ഗുരു ബുദ്ധി കെട്ട് ആയുധംവെച്ചു. വിഹ്വലപ്പെട്ട് വിഭു ആയുധംവെച്ചു. ഭവാൻ അതൊക്കെ കണ്ടതല്ലേ? പുത്രവത്സലനായ അദ്ദേഹം ദുഃഖിത നായി വിമുഖനായി നിത്യധർമ്മം വിട്ട ശിഷ്യൻമൂലം ഗുരു വധി ക്കപ്പെട്ടു. ശസ്ത്രംവെച്ച ഗുരുവെ അധർമ്മമായി കൊല്ലിച്ചു. അമാ ത്യന്മാരോടുകൂടി ഭവാൻ ശക്തനാണെങ്കിൽ പാർഷതനെ രക്ഷി ക്കുക! അച്ഛനെ അധർമ്മമായി കൊന്നവനോട് ഗുരുപുത്രൻ ചൊടിച്ചേറ്റ് ഗ്രസിക്കുന്ന സമയത്ത് ഞങ്ങളാരും പാർഷതനെ ക്കാക്കുവാൻ ആളാവുകയില്ല. ജീവജാലങ്ങളിൽ സൗഹാർദ്ദം ചെയ്യുന്ന ഈ അതിമാനുഷൻ, അച്ഛന്റെ തലമുടിചുറ്റിപ്പിടിച്ച വൃത്താന്തം കേട്ട് നമ്മളെ പോരിൽ വധിക്കും. ആചാര്യന്റെ രക്ഷ ണത്തിന്നായി ഞാൻ വിളിച്ചാർത്തു. എന്നിട്ടും താനേ ധർമ്മം കൈവിട്ട ശിഷ്യൻ മൂലം ഗുരു ഹതനായി! നമ്മൾക്കൊക്കെ പ്രായം കുറെച്ചെന്നില്ലേ? ഇനി കുറച്ചുകാലംകൂടി ബാക്കിയുണ്ടെ ന്നുവരാം. ആ അല്പകാലത്തേക്കുവേണ്ടിയല്ലേ ഭവാൻ ഈ ഉൽക്കടമായ അധർമ്മം ചെയ്തത്? ഇഷ്ടംകൊണ്ട് അച്ഛനെപ്പോ ലെയുള്ളവൻ, ധർമ്മംകൊണ്ട് അച്ഛന്നു തുല്യൻ, അല്പ കാലത്തേക്കുള്ള രാജ്യത്തിന്നുവേണ്ടി ഹാ! ഗുരുവിനെ കൊല്ലി ച്ചു. ധൃതരാഷ്ട്രനും, ഭീഷ്മനും, ദ്രോണന്നായി ഭൂമിയെല്ലാം വിട്ടി രുന്നു. അവരൊക്കെ തല്പരന്മാരായ ആത്മജന്മാരോടുകൂടിയ വരായിരുന്നു—അപ്രകാരം മഹത്തായ വൃത്തി നല്കി ശത്രു ക്കൾപോലും പൂജിച്ചിരുന്ന ആ മാന്യനായ ഗുരു സ്വന്തം പുത്ര നേക്കാൾ മേലെയായി എന്നെ കണ്ടിരുന്നു. ആയുധംവെച്ച് എതിർക്കാതെയിരിക്കുന്ന അവനെ യുദ്ധത്തിൽ കൊന്നു വീഴ്ത്തി! യുദ്ധംചെയ്യുമ്പോൾ എന്റെ ഗുരുവിനെ ശക്രന്നു പോലും കൊല്ലുവാൻ കഴിയുകയില്ല! നിത്യോപകാരിയായ ആ വൃദ്ധഗുരുവിൽ അനാര്യന്മാരായ നമ്മൾ ഇങ്ങനെ ഒരു ദ്രോഹം രാജ്യത്തിന്നുവേണ്ടി തുച്ഛബുദ്ധികളായ നമ്മൾ ചെയ്തു! അയ്യോ! കഷ്ടം! മഹാപാപം ചെയ്തു! കഠിനക്രിയചെയ്തു! രാജ്യസൗഖ്യത്തിന്നുവേണ്ടി ദ്രോണനേയും കൊല്ലിച്ചു! 'പിതൃ ഭ്രാതൃക്കളേയും ഭാര്യാപുത്രന്മാരേയും ജീവനെക്കൂടിയും അർജ്ജുനൻ വിടും, എന്നിൽ അത്രയ്ക്ക് പ്രേമം അർജ്ജുനനു ണ്ട്' എന്ന് ഓർത്തിരുന്നവനാണ് എന്റെ ഗുരു. ആ മഹാനെ കൊല്ലുന്നത് രാജ്യകാംക്ഷിയായ ഞാൻ കണ്ടു പൊറുത്തു. അതി നാൽ ഞാൻ തലകീഴായി നരകത്തിലേക്കു വീഴുകയാണ്! ശസ്ത്രംവെച്ച് മുനിയായ വൃദ്ധാചാര്യദ്വിജേന്ദ്രനെ നാടിന്നു വേണ്ടികൊല്ലിച്ചിട്ട് എന്തിനു ജീവിച്ചിരിക്കുന്നു! ഇനി ചാവുക യാണു നല്ലത്!"

**198. ധൃഷ്ടദ്യുമ്നവാക്യം - ധൃഷ്ടദ്യുമ്നൻ കയർത്തു സംസാരിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "അർജ്ജുനന്റെ വാക്കു കേട്ട് മഹാരഥന്മാരാരും പ്രിയമാകട്ടെ, അപ്രിയമാകട്ടെ ഒന്നും മിണ്ടിയില്ല. എന്നാൽ ക്രുദ്ധനായ ഭീമൻ അർജ്ജുനനെ ഭർത്സിക്കുന്നവിധം ഇപ്രകാരം പറഞ്ഞു: അമ്പോ! നീ കാട്ടിൽ പാർക്കുന്ന മഹർഷിയെപ്പോലെയാണല്ലോ ധർമ്മ പ്രസംഗംനടത്തുന്നത്? വ്രതമെടുത്ത ന്യസ്തദണ്ഡനായ വിപ്ര നെപ്പോലെയാണല്ലോ! ആരാണ് ക്ഷത്രിയൻ എന്ന് നിനക്കറി യാമോ? ക്ഷതത്തിൽനിന്നു രക്ഷിക്കുന്നവൻ, ക്ഷതമേല്പിച്ച് ജീവിക്കുന്നവൻ, സ്ത്രീകളിൽ മര്യാദപാലിക്കുന്നവൻ, ക്ഷമയു ള്ളവൻ ഇവനാണ് ക്ഷത്രിയൻ. അങ്ങനെയുള്ള ക്ഷത്രിയൻ ക്ഷിതിയും ധർമ്മവും, ശ്രീയും, കീർത്തിയും നേടും. ക്ഷത്രിയന്റെ ഗുണം മിക്കവാറും തികഞ്ഞ കുലോദ്വഹനാണ് നീ. അങ്ങനെയു ള്ള നീ ഇപ്രകാരം അപണ്ഡിതന്റെമാതിരി സംസാരിക്കുന്നത് ഒട്ടും ഭംഗിയല്ല.

എടോ പാർത്ഥാ! നിനക്ക് ശക്രന്നു തുല്യമായ പരാക്രമ മുണ്ട്. കരയെ കടൽ എന്നപോലെ നീ ധർമ്മംതെറ്റി കയറുകയി ല്ല. പതിമ്മൂന്നു സംവത്സരം നീ ധർമ്മത്തെ കാത്തു വാണു. അങ്ങനെയുള്ള നിന്നെ ആര് പൂജിക്കുകയില്ല? അമർഷം ഒതുക്കി നീ ധർമ്മത്തെ കാക്കുന്നു. ഭാഗ്യത്താൻ നിന്റെ ചിത്തം സ്വധർമ്മത്തോടു ചേർന്നതാണ്. അല്ലയോ അച്യുതാ! ഭാഗ്യത്താൽ നിന്നിൽ ആ നൃശംസ്യവും ബുദ്ധിയും സ്ഥിരമായി നില്ക്കുന്നു. ധർമ്മിഷ്ഠനായ നിൻെറ രാജ്യം അധർമ്മത്താൽ അവർ നേടി പാഞ്ചാലിയെ സഭയിൽ കയറ്റി. വൈരികൾ മുടി പിടിച്ചു വലിച്ചിഴച്ചു. വസ്ത്രംപിടിച്ചു വലിച്ചഴിച്ചു. വല്ക്കലത്തോ ലുടുപ്പിച്ച് നമ്മളെ, അതിന്ന് അനർഹരായ നമ്മളെ, പതിമ്മൂന്നു വത്സരം കാട്ടിൽ വാഴിച്ചു. ഈ അവസരത്തിലൊക്കെ നീ അമർഷം അടക്കി എല്ലാം പൊറുത്തു. ക്ഷത്രധർമ്മപ്രസംഗ ത്താൽ ഇതെല്ലാം നീ ചെയ്തു. ഈ അധർമ്മം ഒഴിക്കുവാനായി വിചാരിച്ച് നിന്നോടൊപ്പം നിന്നു പോരാടി ക്ഷുദ്രന്മാരായ രാജ്യാപഹാരികളെ ഞാൻ കൂട്ടത്തോടെ മുടിച്ചുകളയും.

പോരിന്നൊരുങ്ങുന്ന ഞങ്ങളോട് നീ മുമ്പു പറഞ്ഞത് ഓർക്കുന്നുണ്ടോ, 'നിങ്ങൾ ശക്തിപോലെ ശത്രുക്കളോട് ഏല്ക്കുവിൻ' എന്ന്? ഇപ്പോൾ നീ ഞങ്ങളെ ഗർഹിക്കുക യാണോ? ധർമ്മബുദ്ധിക്ക് ആഗ്രഹിക്കുന്നവനായ നീ അർത്ഥമി ല്ലാതെ സംസാരിക്കുന്നവനായിരിക്കുന്നു. ഭയാർത്തരായ ഞങ്ങളുടെ മർമ്മം നീ വാക്കുകൊണ്ട് തുളയ്ക്കുകയാണ്. മുറി ഞ്ഞുപഴുത്ത പുണ്ണിൽ ക്ഷാരമിടുന്നതുപോലെയാണല്ലോ നിന്റെ ഈ വാക്കുകൾ. നിന്റെ വാക്ശരമേററ് എന്റെ ഹൃദയം തകരു ന്നു. ധാർമ്മികനായ നീ അധർമ്മത്തിന്റെ തത്വം അറിയുന്നില്ല. തന്നേയും നമ്മേയും വാഴ്ത്തേണ്ടവരെ നീ വാഴ്ത്തുന്നില്ല. കൃഷ്ണൻ നില്ക്കുമ്പോൾ നീ ദ്രോണപുത്രനെ വാഴ്ത്തുന്നു! അവനാണെങ്കിൽ നിന്റെ പതിനാറിൽ ഒരംശത്തിന്നില്ല ഫൽഗുനാ! തനിയേ തന്റെ ദോഷങ്ങൾ പറയുവാൻ ലജ്ജയില്ലേ? ഞാൻ കോപിച്ചാൽ ഈ ഭൂമി പിളർന്നുകളയും. പർവ്വതങ്ങളെ ഞാൻ തകർക്കും, പൊന്നണിഞ്ഞ ശക്തിയേറിയ ഗദ ചുററിച്ചുവിട്ട് ഞാൻ മലപോലുള്ള മാമരങ്ങളെ കൊടുങ്കാററ് എന്നപ്പോലെ ഉടച്ചു തകർത്തുകളയും. ഇന്ദ്രാദികളായ ദേവന്മാ രും, രക്ഷസ്സുകളും, ദൈത്യന്മാരും, ഫണികളും, മർത്ത്യരും ഒത്തു ചേർന്ന് വന്നുകൊള്ളട്ടെ! ഞാൻ അവരെ അമ്പെയ്ത് ഓടിച്ചു കളയും. അപ്രകാരമുള്ള എന്നെ, നിന്റെ ജ്യേഷ്ഠനെ, അറിയു ന്നവനാണല്ലോ നീ. നീ ദ്രോണപുത്രനെ ഭയപ്പെടുകയാണോ? അല്ലെങ്കിൽ ഞാൻ ഒരു കാര്യംകൂടെ പറയാം. നീ ഈ രാജാക്ക ളോടു കൂടിനിൽക്കൂ! ഞാൻ ഒററയ്ക്ക് ഈ ഗദയെടുത്ത് അവ നെ, ചൊടിച്ചാർക്കുന്ന ഹിരണ്യകശിപുവിനെ വിഷ്ണു എന്ന പോലെ പോരിൽ ഞാൻ അടിച്ചു കൊന്നുകളയാം."

പിന്നെ പാഞ്ചാലരാജപുത്രൻ പാർത്ഥനോടു പറഞ്ഞു:

ധൃഷ്ടദ്യുമ്നൻ പറഞ്ഞു: "ഹേ ബീഭത്സോ., മനീഷികൾ വിധിച്ച വിപ്രകർമ്മങ്ങൾ എന്തൊക്കെയാണ്? യാഗംചെയ്യൽ, അദ്ധ്യാപനം, ദാനം, യജ്ഞം, പ്രതിഗ്രഹം, അദ്ധ്യയനം ഇവ ആറുമാണ്. ഈ ഏതു കർമ്മത്തിൽ നിരതനായിരിക്കുമ്പോഴാണ് ഞാൻ ദ്രോണനെ കൊന്നത്? ഹേ പാർത്ഥാ! ഭവാൻ എന്നെ എന്തിന്ന് ഗർഹിക്കുന്നു? സ്വധർമ്മത്തെ ഉപേക്ഷിച്ച് ക്ഷത്ര ധർമ്മം സ്വീകിരച്ചവനും അമാനുഷമായ അസ്ത്രംകൊണ്ടു

ക്ഷത്രിയരായ നമ്മളെ കൊല്ലുന്നവനും ക്ഷുദ്രകർമ്മങ്ങൾ ചെയ്യുന്നവനും മായ ചെയ്യുന്നതുപോലെ ഏററവും അസഹ്യനുമായ ദ്വിജബന്ധുവിനെ മായകൊണ്ടു വധിച്ചാലും അതിൽ എന്താണു തെററ്? അപ്രകാരമുള്ള അവനെ ഞാൻ കൊന്നതിൽ ദ്രോണപുത്രൻ ഉച്ചത്തിൽ ആർക്കുകയാണെങ്കിൽ ആർക്കട്ടെ! അതിൽ എനിക്ക് എന്താണു കോട്ടം? ഇത് ഒരത്ഭുതമല്ല. ദ്രൗണി പോരാ എന്നതുകൊണ്ടുതന്നെയാണ് കൗരവന്മാരെ കൊല്ലിക്കുന്നതും പാലിക്കുവാൻ കഴിയാത്തതും. ധാർമ്മികനായ നീ എന്നെ ഗുരുഘാതകൻ എന്നു പറഞ്ഞു നിന്ദിച്ചു. ഞാൻ അതിന്നുവേണ്ടിത്തന്നെ അഗ്നിയിൽ നിന്നു ജനിച്ചവനാണെന്ന് നീ അറിഞ്ഞിട്ടില്ലേ? കാര്യാകാര്യങ്ങൾ സംഗരത്തിൽ സമമായ ഒരുത്തനെ ഇവൻ ബ്രാഹ്മണനാണ്, ഇവൻ ക്ഷത്രിയനാണ് എന്ന് തരംതിരിച്ചു കാണിക്കുന്നതിൽ എന്താണു ന്യായം? ക്രോധംമൂലം അനസ്ത്രജ്ഞനെ ബ്രഹ്മാസ്ത്രംകൊണ്ട് വധിച്ചവൻ ഏതുവിധത്തിലും വദ്ധ്യനല്ലെന്നാണോ പുരുഷസത്തമനായ ഭവാന്റെ അഭിപ്രായം? വിധർമ്മി, സ്വധർമ്മം വിട്ട് അന്യധർമ്മം സ്വീകരിക്കുന്നവൻ, വിഷത്തെപ്പോലെ വർജ്ജിക്കേണ്ടവനാണെന്നാണ് ധർമ്മജന്മാർ പറയുന്നത്. ഈ ധർമ്മതത്വമെല്ലാം അറിയുന്ന ഭവാൻ എന്തേ ഇങ്ങനെ ഞങ്ങളെ ഗർഹിക്കുന്നത്? ആ നൃശംസനെ ഞാൻ തേരിൽക്കയറി തേരിൽവെച്ചാണ് വധിച്ചത്. അനിന്ദ്യനായ എന്നെ നീ എന്തുകൊണ്ടു വാഴ്ത്തുന്നില്ല? അർക്കനോടും അഗ്നിയോടും വിഷത്തോടും തുല്യമായതും, കാലാഗ്നി പോലെ കടുത്തതുമായ ദ്രോണശീർഷം അറുത്തിട്ടതിൽ ഞാൻ പ്രശംസാർഹനല്ലെന്നോ? നീ എന്തുകൊണ്ട് ഈ മഹൽക്കർമ്മംചെയ്ത എന്നെ പുകഴ്ത്തുന്നില്ല? അന്യന്റെയല്ല, എന്റെതന്നെ ബന്ധുക്കളെ വധിച്ച അവന്റെ തല വെട്ടിയിട്ടും എന്റെ ഉള്ളിലെ അഗ്നിയുടെ ചൂടാറുന്നില്ല. അത് എന്റെ മർമ്മം കിറുകയാണ്, അവന്റെ തല ഞാൻ ജയദ്രഥന്റെ തലപോലെ വേടഭൂമിയിൽ ഇടാതിരുന്നതിൽ ഞാൻ വ്യസനിക്കുകയാണ്. അതോർത്ത് എന്റെ മർമ്മം പിളരുകയാണ്. ശത്രുക്കളെ കൊല്ലാതെ വിടുന്നതായാൽ അതാണ് അധർമ്മം അർജ്ജുനാ! ക്ഷത്രിയന്റെ ധർമ്മം കൊല്ലുകയോ, കൊല്ലപ്പെടുകയോ ആണ്. ഞാൻ എന്റെ ശത്രുവിനെ പോരിൽക്കൊന്നത് ധർമ്മാനുസരണമാണ് പാണ്ഡവാ! അച്ഛന്റെ തോഴനായ ഭഗദത്തനെ കൊന്നത് നിന്റെ ധർമ്മമാണെങ്കിൽ (എന്റെ അച്ഛനെ കൊന്നവനെ കൊല്ലേണ്ടത്) ഇത് എന്റെ ധർമ്മമാണ്. പിതാമഹനെ പോരിൽ വധിച്ചിട്ട് അത് ധർമ്മമാണെന്നു വിചാരിക്കുന്നവനല്ലേ നീ? ഞാൻ ദുഷ്ടനായ വൈരിയെ കൊന്നപ്പോൾ അതിൽ നീ എന്തേ ധർമ്മം കാണാഞ്ഞത്? ബന്ധുത്വംകൊണ്ട് വിനയിയായ എന്നോട് ഇത്തരത്തിൽ നീ പറയാതിരിക്കുക. ആന സ്വന്തം ദേഹം മടക്കി കോണിപ്പടിയുണ്ടാക്കുന്നു ആനക്കാരന്നു പുറത്തു കയറുവാൻ. നീ അതുപോലെ എന്നെ കണക്കാക്കരുത്. നീ പറഞ്ഞ അതിക്രമമായ വാക്കുകളെല്ലാം ഞാൻ പൊറുക്കുന്നു. എന്റെ പെങ്ങളും കുട്ടികളും കാരണം ഞാൻ പൊറുക്കുന്നു. വേറെ കാരണമൊന്നുമില്ല! എന്റെ കുലക്രമവും ദ്രോണനോടുള്ള കുടിപ്പകയും വിശ്രുതമാണ്. എല്ലാവർക്കും അറിയാം. ലോകത്തിൽ ഇതറിയാത്തവർ ആരുമില്ല. പാണ്ഡുപുത്രന്മാരായ നിങ്ങൾക്കും അറിയാം. പാണ്ഡവജ്യേഷ്ഠനായ ധർമ്മപുത്രന്ന് അധർമ്മവുമില്ല അനൃതവുമില്ല അർജ്ജുനാ. ആ ശിഷ്യദ്രോഹി ദ്രോണൻ ചത്തു! ആ പാപി ചത്തു! നീ ഇനി യുദ്ധംചെയ്തു ജയിക്കുവാൻ നോക്കൂ!"

**199. ധൃഷ്ടദ്യുമ്നനും സാത്യകിയും തമ്മിൽ കോപിച്ച് ശണ്ഠകൂടുന്നു** – ധൃതരാഷ്ട്രൻ പറഞ്ഞു: "ന്യായംപോലെ സാംഗവേദമൊക്കെ ചൊല്ലുന്ന മഹാശയനും, ഹ്രീമാനും, സാക്ഷാൽ ധനുർവ്വേദം എന്നും ഉറച്ചവനും, മഹർഷിപുത്രനുമായ ദ്രോണനിൽ നീചനും നൃശംസനും ക്ഷുദ്രനും ഗുരുഘാതിയുമായ ആ ധൃഷ്ടദ്യുമ്നൻ കുററം പറഞ്ഞപ്പോൾ ആരും ഒന്നും പറഞ്ഞില്ലേ? ഏതൊരു പുരുഷർഷഭൻ കനിവോടുകൂടി ഈ കർമ്മങ്ങൾ, വാനോർക്കുപോലും ദുഷ്കരമായ അമാനുഷകർമ്മങ്ങൾ ചെയ്യുന്നവോ, ആ ദ്രോണനെപ്പററി കുറ്റം വെളിവായിപ്പറഞ്ഞപ്പോൾ, അതിൽ ആരും അമർഷംകാണിച്ചില്ലെന്നോ? ക്ഷാത്രം നിന്ദ്യംതന്നെ! അമർഷം മോശംതന്നെ! പോരിൽ വില്ലെടുത്ത പാർത്ഥന്മാരും, മറ്റു പാർത്ഥിവന്മാരും, ഈ അസംബന്ധം കേട്ടിരിക്കുകയായിരുന്നോ? പാഞ്ചാല്യനോട് അവർ എന്തു പറഞ്ഞു? അതു പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "ക്രൂരകർമ്മംചെയ്യുന്ന പാർഷതൻ പറഞ്ഞ വാക്കുകൾ കേട്ട് എല്ലാവരും മിണ്ടാതെയിരുന്നു, രാജാവേ! അർജ്ജുനൻ ഇതു കേട്ട് ദ്രുപദപുത്രനെ വക്രമായി ഒന്നുനോക്കി. ബാഷ്പാകുലനേത്രനായി 'ധിക്, ധിക്' (കഷ്ടം! കഷ്ടം!) എന്നു പറഞ്ഞ് ധർമ്മജനും, ഭീമനും, യമന്മാരും, കൃഷ്ണനും, മററുള്ളവരും ലജ്ജിച്ചുനിന്നു! എന്നാൽ സാത്യകി ഇപ്രകാരം പറഞ്ഞു: 'ആണായിപ്പിറന്നവരിൽ ആരുമില്ലേ ഇവിടെ ഈ പാപകർമ്മകാരിയെ, അശുഭം ചൊല്ലുന്ന ഈ നീചനെ കൊല്ലുവാൻ? പാണ്ഡവന്മാരെല്ലാം നിന്നെ മനസ്സുകൊണ്ടു നിന്ദിക്കുന്നുണ്ട്. അത്ര വലിയ പാപമാണ് നീ ചെയ്തത്. വിപ്രന്മാർ പറയനെ എന്നപോലെ നിന്നെ അവരെല്ലാം മനസാ നിന്ദിക്കുന്നുണ്ട്. ഈ മഹാപാതകം ചെയ്തു സർവ്വസജ്ജനനിന്ദിതനായ നീ, സജ്ജനങ്ങളുടെ നല്ല സഭയിൽക്കയറി ഇത്തരത്തിൽ പറയുവാൻ നിനക്കു നാണമില്ലേ? എന്തുകൊണ്ട് നിന്റെ നാവും തലയും നൂറായി തകർന്നുപോയില്ല? ഗുരുനിന്ദയാകുന്ന പാപംകൊണ്ടു നീ എന്തേ വീഴാത്തത് നീ പാണ്ഡവന്മാർക്കെല്ലാം കുററംചെയ്തവനാണ്; ആക്ഷേപാർഹനാണ്! വൃഷ്ണികൾക്കും അന്ധകർക്കും നീ ആക്ഷേപാർഹനാണ്. കഷ്ടമായ കർമ്മംചെയ്ത് നീ ആൾക്കൂട്ടത്തിൽ നിന്ന് മേനി പറയുന്നു! അനാര്യമായ കർമ്മംചെയ്ത, ഗുരുദ്രോഹം ചെയ്ത നീ വദ്ധ്യനാണ്. നീ ഇനി ജീവിച്ചിട്ട് യാതൊരു ഫലവുമില്ല. പുരാധമനായ, നീചനായ, നീയല്ലാതെ ആര്യന്മാരാരെങ്കിലും ഇത്തരം അന്യായം ചെയ്യുമോ? മുടി ചുററിപ്പിടിച്ച് ധർമ്മിഷ്ഠനായ ഗുരുവിനെ വെട്ടിക്കൊല്ലുന്ന നീചന്മാരുണ്ടോ ലോകത്തിൽ? മേലും കീഴും ഏഴു തലമുറ നീ ചെയ്ത പാപംമൂലം നരകത്തിൽ പതിച്ചിരിക്കുന്നു. കുലപാംസനനായ നീ പിറന്നതുമൂലം യശസ്സും കെട്ടുപോയിരിക്കുന്നു. നീ നരർഷഭനായ പാർത്ഥനോട്, ഭീഷ്മനെപ്പററിപ്പറഞ്ഞു. അദ്ദേഹത്തിന്റെ അന്ത്യം അത് അപ്രകാരംതന്നെ ആ മഹാത്മാവു പറഞ്ഞതനുസരിച്ച് ചെയ്തതാണ്. അദ്ദേഹത്തെ കൊന്നതും, ദുഷ്ടനായ നിന്റെ, മഹാദുഷ്ടനായ, സഹോദരൻതന്നെയാണ്. പാഞ്ചാലപുത്രന്മാരല്ലാതെ ഇത്തരം പാതകം ആരു ചെയ്യുന്നു? അവൻ ഭീഷ്മാന്തകൃത്തായി നിന്റെ അച്ഛൻ ഉണ്ടാക്കിയവനാണത്രേ! ആ ശിഖണ്ഡിയെപ്പോലും ഭീഷ്മൻ കൊല്ലുകയുണ്ടായില്ല, അവൻ മൃത്യുവാണെന്ന് അറിഞ്ഞിട്ടും! അധർമ്മികളും, ക്ഷുദ്രന്മാരുമാണ് പാഞ്ചാലന്മാർ. അവർ മിത്രങ്ങൾക്കും, ആചാര്യന്മാർക്കും വിരോധം ചെയ്യുന്നവരാണ്. സോദരന്മാരോടുകൂടിയ നീകാരണം സജ്ജനങ്ങളെല്ലാം ധിക്കരിക്കുന്നു. ഇനിമേലിൽ ഇത്തരം വാക്ക്, ഈ എന്റെ മുമ്പിൽവെച്ച് പറഞ്ഞാൽ വജ്രോഗ്രമായ ഗദകൊണ്ട് നിന്റെ തല ഞാൻ അടിച്ചുതകർക്കും! ബ്രഹ്മഘ്നനായ നിന്നെ കണ്ടാൽ ലോകർ ഉടനെ ദൃഷ്ടിദോഷം തീർക്കുവാൻ സൂര്യഭഗവാനെ നോക്കും. എടോ ദുഷ്ടാ, നിന്റെ ബ്രഹ്മഹത്യയ്ക്ക് പ്രായശ്ചിത്തംകഴിക്കുവാൻ അവർ അർക്കനെ വന്ദിക്കും. എടോ ദുർവൃത്തനായ പാഞ്ചാലാ, നീ എന്റെ മുമ്പിൽവെച്ച് എന്റെ ഗുരുവിനോട്, ഗുരുവിന്റെ ഗുരുവിനെ കൊന്ന കാര്യം പറയുവാൻ ലജ്ജിക്കുന്നില്ലല്ലോ! നിൽക്കൂ! നിൽക്കൂ! നീ എന്റെ ഗദാഘാതം ഒന്നേൽക്കൂ! നിന്റെ ഗദാഘാതം ഞാൻ വളരെ ഏററുകൊള്ളാം. ഇപ്രകാരം ആ സാത്വതനാൽ ആക്ഷേപിക്കപ്പെട്ട പാർഷതൻ ചൊടിച്ച സാത്യകിയോടു ചിരിച്ചു കൊണ്ട് ചൊടിച്ചു മറുപടി പറഞ്ഞു."

ധൃഷ്ടദ്യുമ്നൻ പറഞ്ഞു: "കേട്ടിട്ടുണ്ട്, കേട്ടിട്ടുണ്ട്. അതൊക്കെ ഞാൻ ക്ഷമിക്കുന്നുണ്ട് മാധവാ! അനാര്യന്മാരായ ദുഷ്ടന്മാർ സജ്ജനങ്ങളെ നിന്ദിക്കുന്നതു സാധാരണയാണ്. ക്ഷമ നല്ലതാണ് ഈ ലോകത്തിൽ. എന്നാൽ പാപികളോടു ക്ഷമ

പറ്റുകയില്ല. ക്ഷമിക്കുന്നവനെ പാപി എന്താണു വിചാരിക്കുകയെന്നോ, അവൻ തോറ്റു പിന്മടങ്ങി എന്നായിരിക്കും! നീയാണെങ്കിൽ ക്ഷുദ്രചാരനും, അതിനീചനും, പാപം മനസ്സിൽ കരുതുന്നവനുമാണ്. അടിമുതൽ മുടിവരെ നീ പാപാത്മാവാണ്. അതുകൊണ്ടാണ് നീ അസഭ്യം പുലമ്പുന്നത്. പ്രായോപവിഷ്ടനായി കൈ അററുപോയ ഭൂരിശ്രവസ്സിനെ സജ്ജനങ്ങൾ തടുത്തിട്ടും നീ വധിച്ചു. അതിലും വലിയ പാപമെന്താണ്? ദിവ്യാസ്ത്രവ്യൂഹംകൊണ്ട് സൈന്യങ്ങളെ ഏററ ദ്രോണനെ സംഗരത്തിൽ ശസ്ത്രം വിട്ടുവെങ്കിലും ഞാൻ കൊന്നതു ശരിയാണ്. അതിൽ എന്താണ് ഇത്ര ക്രൂരദുഷ്കൃതം? പ്രായോപവിഷ്ടമുനിയായി പൊരുതാതിരിക്കുന്ന ഒരുത്തനെ, അന്യൻ കൈമുറിച്ചവനെ കൊന്ന ഘാതകൻ പറയുന്നതു കേട്ടില്ലേ? എടോ സാത്യകി, നിന്നെ തട്ടിമറിച്ചിട്ട് ഒരു വീരൻ ചവിട്ടിക്കയറിയപ്പോൾ എവിടെയായിരുന്നു നിന്റെ വീര്യം? അപ്പോൾ എന്തേ നീ അവനെ കൊല്ലാഞ്ഞത്? നീ പുരുഷശ്രേഷ്ഠനല്ലേ? നിന്റെ പൗരുഷം അപ്പോളല്ലേ കാണേണ്ടത്? ആദ്യമേ അർജ്ജുനൻ ജയിച്ച ശൂരവീരനായ സൗമദത്തിയെ അനാര്യനായ നീ, ആ ലാക്കിൽ കയറിയല്ലേ വധിച്ചത്? ഏതേതു ദിക്കിൽ പാണ്ഡുസൈന്യത്തെ ദ്രോണൻ ഓടിച്ചിരുന്നുവോ, അതാതിടത്തിൽ ശരനിര വർഷിച്ച് ഞാൻ എത്തിയിരുന്നു. നീ ഇത്തരത്തിൽ പാപകർമ്മം തെണ്ടിപ്പറയനെപ്പോലെ ചെയ്തവനാണ്. എല്ലാവരും കുറ്റംപറയേണ്ടവനായ നീ പൗരുഷം പറയുകയാണോ? ഈ കർമ്മംചെയ്തവനല്ലേ നീ? ഞാനല്ല അതു ചെയ്തത്. വൃഷ്ണികുലാധമാ! പാപകർമ്മാശ്രയൻ നീയാണ്; ഞാനല്ല ഇനി ഇത്തരം വാക്കു പറയരുത്, നീ മിണ്ടാതിരിക്കൂ! ഇനിമേൽ എന്നോട് ഒന്നും എടുക്കേണ്ട! ഇതാണ് നാംതമ്മിലുള്ള അന്തരം! മനസ്സിലായോ? ഇനി എനിക്കു നിന്നോട് ഒന്നും പറയുവാനില്ല അതല്ല, നീ നിന്റെ മൂഢതകൊണ്ട് വീണ്ടും പൗരുഷം പറഞ്ഞാൽ നിന്നെ അമ്പെയ്ത് ഞാൻ കാലപുരിയിലേക്ക് അയച്ചുകളയും.

എടോ മൂർഖാ, ധർമ്മംകൊണ്ടുമാത്രം ഇപ്രകാരം കാര്യങ്ങൾ നേടുവാൻ കഴികയില്ല. അധർമ്മം കൈക്കൊണ്ട് അവരുടെ തൊഴിൽ എന്തൊക്കെയാണെന്ന് നീ കേൾക്കൂ! മുമ്പ് അധർമ്മത്താൽ പാണ്ഡവനായ ധർമ്മപുത്രനെ ചതിച്ചു. കൃഷ്ണയെ അധർമ്മത്താൽ ക്ളേശിപ്പിച്ചു. സാത്യകി, നീ ഇതൊന്നും കേട്ടിട്ടില്ലേ? കൃഷ്ണയോടുകൂടി പാണ്ഡവരെയൊക്കെ കാടുകയറ്റി, സർവ്വസ്വവും അധർമ്മത്താൽ കൈക്കലാക്കി. എടോ ബാലിശാ, നീ ഇതൊന്നും കേട്ടിട്ടില്ലേ? അധർമ്മത്താൽ ശത്രുക്കൾ ശല്യനെ അപകർഷിച്ച് അധർമ്മത്താൽ ബാലനായ സൗഭദ്രനെ കൊന്നുവീഴ്ത്തി! ഇവിടെയും നാം അധർമ്മത്താൽ ഭീഷ്മനെ, ആ കുരുവൃദ്ധനെ കൊന്നു. അധർമ്മത്താൽ ധർമ്മജ്ഞനായ 'ശ്രീമാൻ സാത്യകി- യൂപകേതുവേയും കൊന്നു. ഇപ്രകാരം ശത്രുക്കളും പാണ്ഡവന്മാരും പോരിൽ ചെയ്തു. ധർമ്മജ്ഞന്മാരായാലും വീരന്മാർ ജയം കാംക്ഷിക്കുന്നവരാണ്, ജയം കാത്തുരക്ഷിക്കുന്നവരാണ്. എടോ സാത്യകി, മുഖ്യമായ ധർമ്മം ഏതാണ്, എന്താണ് എന്നുള്ളത് അറിയാൻ വിഷമമാണ്. ധർമ്മാധർമ്മങ്ങളുടെ അതിർവരമ്പു തിരിച്ചറിയാൻ വിഷമമാണ്. ദുർജ്ഞേയമാണ്! അധർമ്മം സുദുർവ്വിദവുമാണ്. ഏതായാലും നീ കൗരവന്മാരോടു പോയിപ്പൊരുതു, കാലപുരിയിലേക്കു പോകേണ്ട!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പലതും ധൃഷ്ടദ്യുമ്നൻ പറഞ്ഞപ്പോൾ ശ്രീമാനായ സാത്യകി ഇളകിപ്പോയി. ഉടനെ സാത്യകി ഗദ കൈയിലെടുത്ത് വില്ല് തേർത്തട്ടിൽവെച്ചു പാമ്പിനെപ്പോലെ ചീറ്റി. പാഞ്ചാല്യന്റെനേരെ പാഞ്ഞുചെന്നു വാശിയോടെ ഇപ്രകാരം പറഞ്ഞു: 'നിന്നോടു പരുഷംപറയുവാൻ ഞാൻ വിചാരിക്കുന്നില്ല. കൊല്ലേണ്ടവനെ കൊല്ലുകയാണു വേണ്ടത്.' അമർഷിയും ബലവാനുമായ സാത്യകി പാഞ്ചാല്യനോട് അന്തകനോട് അന്തകനെന്നമട്ടിൽ എതിർത്ത സമയത്ത് വാസുദേവൻ പറഞ്ഞുവിട്ടതനുസരിച്ചു മഹാബലനായ ഭീമസേനൻ തേർവിട്ടു ചാടിച്ചെന്ന് കൈകൾകൊണ്ടു തടുത്തു. ബലവാനായ പാണ്ഡവനെ ചൊടിച്ചു സാത്യകി ആഞ്ഞേറ്റു. ബലവാനായ അവനെ സാത്യകി വലിച്ചു കൊണ്ടുപോയി. കാൽ ഉറപ്പിച്ചുനിന്ന് ബലവാനായ ഭീമൻ ആ ശിനിപുത്രനെ ആറാമത്തെയടിക്ക് ബലമായി നിർത്തി. ബലവാനായ ഭീമൻ നിർത്തിയ അവനോട് ഉടനെ തേർവിട്ട് ചാടിച്ചെന്ന സഹദേവൻ മൃദുവായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു: 'ഹേ മാധവാ, ഞങ്ങൾക്കു നിങ്ങളല്ലാതെ വേറെ ബന്ധുക്കളൊന്നുമില്ല! വൃഷ്ണ്യന്ധകന്മാരും പാഞ്ചാലന്മാരുമല്ലാതെ വേറെ മിത്രങ്ങളൊന്നുമില്ല. അപ്രകാരം വൃഷ്ണ്യന്ധകന്മാർക്കും വിശേഷിച്ചു ഭവാനും കൃഷ്ണനും ഞങ്ങളല്ലാതെ വേറെ മിത്രങ്ങളൊന്നുമില്ല. കടൽവരെ തിരഞ്ഞാലും പാഞ്ചാലന്മാർക്കും പാണ്ഡുവൃഷ്ണികൾ പോലെ വേറെ മിത്രങ്ങളൊന്നുമില്ല. അപ്രകാരം ഇവന്ന് അങ്ങാണു മിത്രം. അങ്ങയ്ക്ക് ഇവനുമാണ്. നിങ്ങൾ ഞങ്ങൾക്കെന്നമാതിരിതന്നെ നിങ്ങൾക്ക് ഞങ്ങളുമാകുന്നു. ഹേ സർവ്വധർമ്മജ്ഞാ, മിത്രധർമ്മം അങ്ങനെയാണെന്നു സ്മരിച്ച് നീ പാഞ്ചാല്യനിൽ ക്രോധമമർത്തൂ! ഹേ ശിനിപുംഗവാ! അടങ്ങുക! നീ പാർഷതനിൽ ക്ഷമിക്കുക! പാർഷതൻ നിന്നിലും ക്ഷമിക്കട്ടെ! ഞങ്ങൾ നിങ്ങളെ ക്ഷമിപ്പിക്കാം. ഇതിൽ മറ്റെന്തുണ്ട്? ശാന്തരാകുവിൻ! നിങ്ങളിൽ സൗമ്യമുണ്ടാകണേ!' സഹദേവൻ സാത്യകിയെ ശമിപ്പിക്കുന്ന സമയത്ത് പാഞ്ചാലരാജാവിന്റെ മകൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'എടോ ഭീമാ, വിടൂ! വിടൂ! സാത്യകിയെ വിടൂ! ആ സംഗരഗർവ്വിയെ! അവൻ എന്റെ നേരെ വന്നോട്ടെ! കുന്നിനോട് കാറ്റ് അടിച്ചോട്ടെ! കൂരമ്പെയ്ത് ഞാൻ അവന്റെ സംരംഭം കെടുത്തിക്കളയാം. ഇവന്റെ യുദ്ധോദ്യമവും ജീവനും ഒന്നിച്ച് ഞാൻ അവസാനിപ്പിക്കും! ഞാൻ ഇപ്പോൾ എന്തു ചെയ്യേണ്ടു? പാണ്ഡവർക്കു മഹത്തായ കാര്യം വന്നേറ്റിരിക്കെ! എന്തുചെയ്യും? കൗരവന്മാർ വന്നടുക്കുന്നു! അല്ലെങ്കിൽ പോരിൽ അർജ്ജുനൻ അവരെയൊക്കോ നിർത്തും. ഞാനും ഇവനും തമ്മിൽ ഒരുമറിനോക്കട്ടെ! ഇവന്റെ തല ഞാൻ അമ്പെയ്ത് ഇപ്പോൾ വീഴ്ത്തും! എന്നെ ഇവൻ എന്തു വിചാരിക്കുന്നു.? ഞാൻ കൈയററ ഭൂരിശ്രവസ്സാണെന്നു വിചാരിക്കുകയാണോ? വിടൂ ഇവനെ! ഞാൻ ഇപ്പോൾ ഇവനെ കൊന്നുകളയും, അല്ലെങ്കിൽ ഇവൻ എന്നെ കൊല്ലട്ടെ!' പാഞ്ചാല്യന്റെ വാക്കുകേട്ട് സർപ്പത്തെപ്പോലെ ചീറ്റുന്ന സാത്യകി ഭീമന്റെ കൈക്കെട്ടിന്നുള്ളിൽ ബലമായിക്കിടന്നു പിടഞ്ഞു. വൃക്ഷങ്ങൾപോലെ ആർക്കുന്ന കൈയൂക്കുള്ള വീരന്മാരായ ആ ശക്തന്മാരെ അപ്പോൾ ക്ഷണത്തിൽ കൃഷ്ണനും ധർമ്മപുത്രനും ചെന്ന് വളരെയധികം പ്രയത്നപ്പെട്ടു തടുത്തു.

ചൊടിച്ചു കണ്ണുചുവന്ന ആ ധനുർദ്ധരന്മാരെ തടുത്തു പോരിന്നു വന്നേല്ക്കുന്ന വൈരികളുടെനേരെ ആ ക്ഷത്രിയർഷഭർ എതിർത്തു."

## 200. പാണ്ഡവസൈന്യസ്ത്രത്യാഗം - അശ്വത്ഥാമാവ് നാരായണാസ്ത്രം പ്രയോഗിക്കുന്നു - പാണ്ഡവസൈന്യം അസ്ത്രം ത്യജിക്കുന്നു -

സഞ്ജയൻ പറഞ്ഞു: "പിന്നെ ദ്രോണപുത്രൻ വൈരികളിൽ പ്രളയകാലത്തു ജീവജാലങ്ങളിൽ അന്തകനെന്നപോലെ കദനങ്ങൾ ചെയ്തു. കൊടികളാകുന്ന വൃക്ഷങ്ങളോടും, ശസ്ത്രങ്ങളാകുന്ന ശൃംഗങ്ങളോടും, ചത്ത ആനകളാകുന്ന പാറകളോടും, അശ്വങ്ങളാകുന്ന കിംപുരുഷക്കൂട്ടങ്ങളോടും, വില്ലുകളാകുന്ന പലതരം വള്ളികളോടും ബകക്രവ്യാദങ്ങളുടെ ബഹളത്തോടും കൂടിയ ഭൂതപക്ഷികൾ ചേർന്ന ശവപർവ്വതം ഭല്ലമെയ്ത് അരിവർഗ്ഗങ്ങളെക്കൊന്നു ദ്രൗണി ഉയർത്തി. പിന്നെ വലിയ ഊക്കിൽ നിന്ന് അവൻ ഗർജ്ജിച്ചു. നിന്റെ മകനെ അവൻ ചെയ്ത ശപഥം വീണ്ടും പറഞ്ഞുകേൾപ്പിച്ചു: പൊരുതിക്കൊണ്ടിരിക്കുന്ന ഗുരുവോട് ധർമ്മപുത്രൻ പറഞ്ഞില്ലേ, 'ശസ്ത്രം വെക്കൂ!- എന്ന്? അതുകൊണ്ട് അവൻ കാൺകെ ഞാൻ പടയോടിക്കുന്നുണ്ട്. എല്ലാറ്റിനേയും ഞാൻ ഓടിച്ച് പാഞ്ചാലപുത്രനെ ഞാൻ കൊല്ലും. എന്നോട് യുദ്ധംചെയ്താൽ അവരെയെല്ലാം ഞാൻ കൊന്നുവീഴ്ത്തും. സത്യം ഞാൻ നിന്നോട് ഏറ്റുപറയുന്നു! സൈന്യങ്ങളെ തിരിപ്പിക്കുക! ഇതു കേട്ട് നിന്റെ പുത്രൻ പോയ

സൈന്യങ്ങളെയൊക്കെ വീണ്ടും തിരിപ്പിച്ചു. ഭയങ്കരമായ സിംഹനാദത്തോടെ മഹാഭയം നീക്കി. കുരുപാണ്ഡവപ്പടകളുടെ സംഗമം വീണ്ടും ഉൽക്കടമായി. പൂർണ്ണമായ കടലുകളെന്നപോലെ ഇളകിയലറി. ദ്രൗണിയുടെ വാക്കുകേട്ട് കൗരവർ സംരബ്ധരായി. പാണ്ഡുപാഞ്ചാലന്മാരാണെങ്കിൽ ദ്രോണവധംമൂലം വിജയികളായി ഉയർന്നു. വളരെ സന്തോഷത്തോടെ ജയം കണ്ടു പോർക്കളത്തിൽ ചൊടിച്ച് അത്യുല്ക്കടമായി ഏററു. മലയോട് മല എന്നപോലെയും ആഴിയോട് ആഴിഎന്നപോലെയും ചെന്നടിക്കുന്നപോലെ ആ കുരുപാണ്ഡവസൈന്യങ്ങൾ തമ്മിൽ പോരാടി. അസംഖ്യം പെരുമ്പറകളും, ശംഖസഹസ്രങ്ങളും മുഴക്കി കുരുപാണ്ഡവസൈന്യങ്ങൾ ഹർഷിച്ചു. കടയുന്ന കടലിലെ കടുത്ത ഘോഷംപോലെ പരന്ന പടയുടെ അത്ഭുതകരമായ ഘോഷം പൊങ്ങി.

ആ സമയത്ത് ദ്രോണപുത്രൻ നാരായണാസ്ത്രമെടുത്തു. പാണ്ഡുപാഞ്ചാലസൈന്യത്തെ ലക്ഷ്യമാക്കി പ്രയോഗിച്ചു. അപ്പോൾ അസംഖ്യം ദീപ്താഗ്രങ്ങളായ ബാണങ്ങൾ പുറപ്പെട്ടു. പാണ്ഡവപ്പട മുടിക്കുവാൻ അവ ദീപ്തമുഖങ്ങളായ സർപ്പങ്ങളെപ്പോലെ പാഞ്ഞു കയറി. അവ ദിക്കുകളും, ആകാശവും, പടയും, ആഹവത്തിൽ മൂടിക്കളഞ്ഞു. ക്ഷണംകൊണ്ട് ഉലക് സൂര്യരശ്മിപോലെയും തെളിഞ്ഞ ആകാശത്തു നക്ഷത്രങ്ങൾപോലെയും ജ്വലിച്ചു. കാരിരുമ്പുണ്ടകൾ എങ്ങും വർഷിച്ചു. ചക്രം നാലുള്ള ചിത്രമായ ശതഘ്നികളും, ഇരുമ്പുണ്ടകളും ഗദയും ക്ഷുരാന്തചക്രങ്ങളും സൂര്യബിംബങ്ങൾപോലെ പുറപ്പെട്ടുവന്ന് പതിച്ചുതുടങ്ങി. ശസ്ത്രാക്രതികൾ സകലയിടത്തും ചിന്നി. അകാശത്തിന്റെ ഈ ഭയങ്കരമാറ്റം കണ്ടു പാണ്ഡുപാഞ്ചാലപ്പട ഉഴന്നു. എത്രത്തോളം പാണ്ഡവമഹാന്മാർ പൊരുതുന്നുണ്ടോ അത്രയ്ക്ക് ആ മഹാസ്ത്രവും വർദ്ധിച്ചുവർദ്ധിച്ചു വന്നു. നാരായണാസ്ത്രം ചെന്നേറ്റു വധിക്കപ്പെടുന്ന അവർ ചുററും തീയേറ്റ് അതിൽക്കിടന്നു പൊരിയുന്ന മട്ടിലായിത്തീർന്നു. രണഭൂമിയാകെ അഗ്നിമയമായി. വേനൽക്കാലത്ത് ഉണക്കക്കാട് തീപിടിച്ചമാതിരിയായി. ആ മഹാസ്ത്രം പാണ്ഡുസൈന്യത്തെ ചുട്ടെരിക്കുവാൻ തുടങ്ങി. ധർമ്മരാജാവായ യുധിഷ്ഠിരൻ ഇതു കണ്ടു വല്ലാതെ വിറച്ചുപോയി. പടർന്നു കയറുന്ന അസ്ത്രത്താൽ സൈന്യം ദഹിക്കുകയായി. ബുദ്ധികെട്ട് സൈന്യങ്ങളൊക്കെ ഓടുന്നതു കണ്ട് പാർത്ഥൻ ഒന്നിനുമില്ലാത്തമട്ടിൽ മദ്ധ്യവർത്തിയായി നില്ക്കുന്നതു കണ്ട് ധർമ്മരാജാവ് വിളിച്ചുപറഞ്ഞു: 'ഹേ ദൃഷ്ടദ്യുമ്നാ! ഭവാൻ പാഞ്ചാലപ്പടയോടുകൂടി പിന്മടങ്ങിക്കൊള്ളുക. യുദ്ധം ചെയ്യേണ്ട! ഹേ ശൈനേയാ! അങ്ങും വൃഷ്ണ്യന്ധകജനങ്ങളോടുകൂടി പൊയ്ക്കൊള്ളുക! തനിക്കു തക്കത് ധർമ്മാത്മാവായ കേശവൻ ചെയ്തുകൊള്ളും. ലോകത്തിന്ന് ഉപദേശിക്കുവാൻപോന്നവനാണ് കൃഷ്ണൻ. പിന്നെ ആ മഹാത്മാവിനോടു പറയേണ്ടതുണ്ടോ? ഹേ, സൈന്യങ്ങളെ, ഞാൻ പറയുന്നു നിങ്ങൾ ആരും യുദ്ധംചെയ്യേണ്ട; ഞാൻ എന്റെ അനുജന്മാരോടുകൂടി തീയിൽ ചാടുകയാണ്. ഭീരുക്കൾ ദുസ്തരമായ യുദ്ധത്തിൽ ഭീഷ്മദ്രോണമഹാസമുദ്രം കയറിക്കടന്ന നാം ദ്രൗണിയാകുന്ന ഗോഷ്പദജലത്തിൽ (പശുവിന്റെ കുളമ്പടിയിൽ നില്ക്കുന്ന വെള്ളം) കൂട്ടത്തോടെ മുങ്ങിമരിക്കുകയാണ്! ദുര്യോധനരാജാവിന്റെ ആഗ്രഹമൊക്കെ സാധിക്കട്ടെ! കല്യാണമൂർത്തിയായ ഗുരുവിനെ വീഴ്ത്തിയ കുറ്റം എന്റെയാണല്ലോ. പോരിൽ പരിചയം നേടിയിട്ടില്ലാത്ത ബാലനായ അഭിമന്യുവെ അവൻ പല കടുംക്രൂരന്മാരോടുകൂടി വീഴ്ത്തി! സഭയിൽ കൃഷ്ണ ചോദിച്ച ചോദ്യത്തിന്ന് അവൻ ഉത്തരം പറഞ്ഞില്ല. ദാസഭാവം ഏല്ക്കുമ്പോൾ പുത്രനോടുകൂടിയ അവൻ നമ്മെ ഉപേക്ഷിച്ചു. മററുള്ളവർ തളർന്ന സന്ദർഭത്തിൽ പാർത്ഥഹിംസയ്ക്കു വേണ്ടി എതിർക്കുവാൻ സൈന്ധവനെ രക്ഷിക്കുവാൻ, ധാർത്തരാഷ്ട്രന്ന് അവൻ ചട്ടകെട്ടിക്കൊടുത്തു. സത്യജിത്ത് മുതലായ പാഞ്ചാലന്മാരെ ബ്രഹ്മാസ്ത്രവിത്തമനായ അവൻ, നമുക്കു ജയത്തിന്നുവേണ്ടി ശ്രമിക്കുമ്പോൾ, വേരോടുകൂടി വീഴ്ത്തി. അധർമ്മത്താൽ നാട്ടിൽനിന്നു പുറത്താക്കിയ ഞങ്ങളെ തടുക്കുകയുണ്ടായില്ല. പിൻതുടർന്നുമില്ല. അവനെ നമ്മൾ കാത്തുവെങ്കിലും നമുക്കുവേണ്ടി വളരെ സൗഹാർദ്ദം ചെയ്യുന്നവൻ ഹതനായി. അവന്നുവേണ്ടി ഞാൻ ബന്ധുക്കളോടൊപ്പം ചാവുകയാണ്.' ഇപ്രകാരം ധർമ്മജൻ പറയുന്ന സമയത്ത് കൃഷ്ണൻ വെമ്പലോടെ കൈകൾ പൊക്കി സേനയെ തടഞ്ഞ് ഇപ്രകാരം പറഞ്ഞു: 'ഹേ സൈനികരേ, നിങ്ങൾ ക്ഷണത്തിൽ ആയുധം വെക്കുവിൻ. തേരിൽനിന്ന് ഉടനെ ഇറങ്ങുവിൻ. ആ മഹാത്മാവയച്ച അസ്ത്രത്തിന്ന് ഇതാണു പ്രതിവിധി. തേര്, ആന, കുതിര എന്നിവയിൽ നിന്ന് എല്ലാവരും കീഴോട്ടിറങ്ങുവിൻ. ശസ്ത്രം വെടിഞ്ഞു നിലത്തു നില്ക്കുന്ന നിങ്ങളെ ഈ അസ്ത്രം കൊല്ലുകയില്ല. നിങ്ങൾ എത്രത്തോളം അസ്ത്രബലത്തോടെ എതിർക്കുന്നുവോ അത്രത്തോളം കൗരവന്മാർ ബലംകൂടിയവരാകും. ആയുധംവെച്ച് കീഴോട്ടു വാഹനം വിട്ട് ഇറങ്ങിയാൽ അവരെ പോരിൽ ഈ അസ്ത്രം നിഗ്രഹിക്കുകയില്ല, തീർച്ചയാണ്. മനസ്സുകൊണ്ട് ഈ അസ്ത്രത്തോട് ആര് എതിർക്കുന്നുവോ അവർക്കു പാതാളത്തിൽ എത്തിയാലും രക്ഷയില്ല. ഈ അസ്ത്രം അവരെ പിൻതുടർന്നു ചെന്നു കൊന്നുകളയും.- വാസുദേവന്റെ വാക്കു കേട്ടപ്പോൾ അവർ മനസ്സുകൊണ്ടും കരണംകൊണ്ടും വിടുവാൻതന്നെ എല്ലാവരും ഇച്ഛിച്ചു. ശസ്ത്രം വെക്കുവാൻ ഒരുങ്ങുന്ന അവരെക്കണ്ട് പാണ്ഡവനായ ഭീമൻ ഇപ്രകാരം ഹർഷിച്ചുകൊണ്ടു പറഞ്ഞു: 'ഹേ സൈന്യങ്ങളെ, നിങ്ങൾ ആരും ശസ്ത്രം വെക്കരുത്. ദ്രോണപുത്രന്റെ ഈ അസ്ത്രം ഞാൻ അമ്പെയ്തു തടുത്തുകളയാം. പൊന്നണിഞ്ഞ ഈ ഊക്കൻഗദകൊണ്ടു രണത്താൽ ഞാൻ കാലനെപ്പോലെ സഞ്ചരിച്ച് ദ്രൗണിയുടെ അസ്ത്രം ഞാൻ മുടിച്ചുകളയും. എന്നോടു തുല്യനായി വിക്രമത്തിന് ഇന്നൊരുത്തനും ജനിച്ചിട്ടില്ല. സൂര്യന്നു തുല്യമായി വേറെ ജ്യോതിസ്സുണ്ടോ? ആനയുടെ തുമ്പിക്കൈ പോലെ ഉറപ്പേറിയ എന്റെ കൈകളെ നിങ്ങൾ കാണുവിൻ! ഹിമാലയ പർവ്വതംപോലും ഞാൻ വീഴ്ത്തിക്കളയും! പതിനായിരം ആനയുടെ ശക്തിയുള്ളവനായ ഏററവും ശക്തനായ മനുഷ്യനാണ് ഞാൻ. മനുഷ്യരിൽ ഞാൻ ഒരുത്തൻ മാത്രമാണ് അത്ര വലിയ ശക്തിയുള്ളവൻ. നിങ്ങൾ അറിയുന്നുണ്ടോ എന്റെ ശക്തി? ദേവന്മാരിൽ ഇന്ദ്രൻ എന്നപോലെ മർത്ത്യരിൽ ഞാൻ എതിരറ്റവനാണ് എന്നു പ്രസിദ്ധനാണ്. തടിച്ച ചുമലുള്ള എന്റെ ബാഹുവീര്യം ഇന്നെല്ലാവരും ഒന്നു കാണട്ടെ! ജ്വലിച്ചാളുന്ന ദ്രൗണിയുടെ ദിവ്യാസ്ത്രം തടുക്കുന്നത് എല്ലാവരും ഒന്നു കാണട്ടെ! നാരായണാസ്ത്രത്തോട് ആരും എതിർത്തു പൊരുതുകയില്ലെങ്കിൽ ഞാൻ ഈ കുരുപാണ്ഡവന്മാർ കണ്ടുനില്ക്കെത്തന്നെ എതിർത്തു പൊരുതും. ഹേ അർജ്ജുനാ! അർജ്ജുനാ! ബീഭത്സോ, നീ ഗാണ്ഡീവവില്ലു വെയ്ക്കരുത്. തിങ്കൾ പോലെയുള്ള നൈർമ്മല്യം നിന്നിൽനിന്നു വീണുപോകും. വില്ലു വെയ്ക്കരുത്."

അർജ്ജുനൻ പറഞ്ഞു: "ഹേ ഭീമാ, നാരായണാസ്ത്രത്തിലും ഗോവിലും ബ്രാഹ്മണരിലും ഞാൻ ശസ്ത്രം പ്രയോഗിക്കില്ല. ഇവയിൽ ഗാണ്ഡീവം വെയ്ക്കും എന്നാണ് എന്റെ വ്രതം." ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ അരിന്ദമനായ ഭീമൻ ദ്രൗണിയെ നോക്കി സൂര്യാഭനായി മേഘഘോഷമുള്ള തേരിൽ കയറി ശരവേഗംകൊണ്ട് കൈവേഗത്തോടെ കുന്തീപുത്രൻ അവനെ നിമിഷംകൊണ്ട് ഏറ്റം വർഷിച്ചു. അപ്പോൾ ദ്രൗണി ഹസിച്ച് ഏറ്റുവിളിച്ച് അവന്റെമേൽ മന്ത്രം ജപിച്ച് അഗ്നിമുനയു

ളള ബാണം വർഷിച്ചു. ദീപ്താസ്യങ്ങളായ സർപ്പങ്ങൾപോലെ മർമ്മം പിളരുന്ന ശരങ്ങൾ ചിന്നി. അവൻ പൊന്മയമായ തീപ്പൊരി ചിന്നിയമാതിരിമിന്നി. അങ്ങനെ ഭീമന്റെ ആകാരം അഗ്നിമയമായി ശോഭിച്ചു. മിന്നാമിനുങ്ങകൾ രാത്രികാലത്തു പ്രശോഭിക്കുന്ന കുന്നുപോലെ അവൻ വിളങ്ങി. അവൻ എതിർത്തു പൊരുതുന്ന സമയത്ത് ദ്രോണപുത്രന്റെ ശരങ്ങൾ കാറ്റേറ്റ അഗ്നിപോലെ ആളിക്കത്തി വർദ്ധിച്ചു. ഭയങ്കരവിക്രമത്തോടുകൂടിയ ആ അസ്ത്രം വർദ്ധിച്ചു. ഭീമൻ എതിർക്കുവാൻ തുടങ്ങിയപ്പോൾ സൈന്യത്തെ വിട്ടു ഭീമന്റെ നേരെ ചെന്ന് ഭീമനെ കുഴക്കി. ഉടനെ ദിവ്യാസ്ത്രങ്ങൾ എല്ലാം വിട്ട് തേര്, ആന, കുതിര എന്നിവയിൽനിന്ന് എല്ലാവരും ഭൂമിയിൽ ഇറങ്ങി. അവർ ശസ്ത്രം വെച്ചു വാഹനംവിട്ട് ഇറങ്ങിയപ്പോൾ വീര്യമേറിയ ആ മഹാസ്ത്രം ഭീമന്റെ മൗലിയിൽ എത്തി. ജീവജാലം ഹാ ഹാ! എന്നായി. വിശേഷിച്ചും പാണ്ഡവന്മാർ ഭീമനെ തേജസ്സുകൊണ്ടു മൂടുകയാൽ കാണാതെ ഹാ ഹാ! എന്നു വിലപിച്ചു."

**201. അശ്വത്ഥാമാവിന്റെ പരാക്രമം – കൃഷ്ണൻ ഭീമനെ തേരിൽ നിന്നു പിടിച്ചിറക്കുന്നു –** സഞ്ജയൻ പറഞ്ഞു: "വൃകോദരനെ അസ്ത്രംകൊണ്ടു മൂടിയവിധം കണ്ട് ധനഞ്ജയൻ വരുണാസ്ത്രം തൊടുത്ത് അവനെ രക്ഷിക്കുവാൻ തുനിഞ്ഞു. എന്നാൽ, വരുണാസ്ത്രമൊന്നും അതിൽ ഫലിച്ചതായി ആരും കണ്ടില്ല. പാർത്ഥന്റെ അസ്ത്രവേഗത്താലും, വലിയ തേജസ്സിന്റെ മൂടൽകൊണ്ടും, സൂതൻ, അശ്വം, തേര് ഇവയോടുകൂടിയ ഭീമൻ, ദ്രൗണിയുടെ അസ്ത്രത്താലുളള മൂടലിൽ, തീയിലകപ്പെട്ട തീപോലെ ദുർന്നിരീക്ഷ്യനായി ജ്വലിച്ചു. രാത്രിക്ഷയത്തിൽ നക്ഷത്രങ്ങളൊക്കെ അസ്തപർവ്വതത്തിലെത്തുന്നവിധം ബാണങ്ങളൊക്കെ ഭീമന്റെ തേരിന്നുനേരെ ചെന്നു. ആ തേരും കുതിരകളും സൂതനും തീയിൽപ്പെട്ടമാതിരിയായി. ചരാചരത്തോടുകൂടിയ വിശ്വംഗ്രസിച്ച പ്രളയാഗ്നി വിഭുവിന്റെ മുഖത്തെത്തുന്ന വിധം ഭീമനെ മൂടി. സൂര്യൻ തീയിൽപ്പെട്ടമാതിരി, അല്ലെങ്കിൽ സൂര്യനിൽ തീപെട്ടമാതിരി ആ തേജസ്സിൽപ്പെട്ടവനെ ഒട്ടുമറിയാതായി. ഭീമന്റെനേരെ അസ്ത്രം ചിതറുന്നതും, യുദ്ധത്തിലെതിർകൂടാതെ ദ്രൗണി മുതിർന്നേല്ക്കുന്നതും കണ്ട് ശസ്ത്രംവെച്ച പാണ്ഡവസൈന്യങ്ങളെയെല്ലാവരേയും, യുധിഷ്ഠിരൻ മുതലായ മഹാരഥന്മാരേയും, മഹാദ്യുതികളായ കൃഷ്ണാർജ്ജുനന്മാർ നോക്കിക്കണ്ട് വെമ്പലോടെ തേർവിട്ടു ചാടി ഭീമന്റെനേരെ ഓടിച്ചെന്നു.

അവർ ദ്രോണപുത്രന്റെ അസ്ത്രതേജസ്സിൽ കടന്നുചെന്നു. മായയിലാണ്ട ആ ബലികൾ നേരെ കടന്നുചെന്നു. ആയുധം വെച്ച അവരെ അസ്ത്രപാവകൻ എരിച്ചില്ല. വരുണാസ്ത്രത്തിനാലും, കൃഷ്ണന്മാർക്കുളള വീര്യത്തിനാലും അവർ ഭീമനെ പിടിച്ചുവലിച്ചു. അവന്റെ ആയുധങ്ങളും പിടിച്ചു വലിച്ചുമാറ്റി. ആ നരനാരായണർഷികൾ നാരായണാസ്ത്രശാന്തിക്കായി ഇപ്രകാരം പരിശ്രമിച്ചു. വലിക്കുമ്പോഴും കുന്തീപുത്രനായ ഭീമൻ ആർത്തു. എന്നാൽ അപ്പോൾ ദ്രൗണിയുടെ ദുർജ്ജമായ അസ്ത്രം കഠോരമായി വർദ്ധിക്കുകയുംചെയ്തു. അപ്പോൾ അവനോട് കൃഷ്ണൻ ഇപ്രകാരം ചോദിച്ചു: 'ഹേ, പാണ്ഡുപുത്രാ! ഭവാൻ എന്താണു തടുത്തിട്ടും പോരിൽ പിൻതിരിയാത്തത്? കുരുനന്ദനന്മാരെ പോരിൽ ജയിക്കാമെന്നിരിക്കെ, ഞങ്ങൾ യുദ്ധം ചെയ്യാതിരിക്കുമോ? ഈ രാജാക്കന്മാരും അടങ്ങിയിരിക്കുമോ? തേരുവിട്ട് നാം ഇറങ്ങിയില്ലേ? നിന്റെ ആൾക്കാരെല്ലാം ഇറങ്ങിയില്ലേ? അതുകൊണ്ട് നീയും തേരുവിട്ടിറങ്ങണം. ഉടനെ ഇറങ്ങൂ' എന്നു പറഞ്ഞ് കൃഷ്ണൻ അവനെ തേരിൽനിന്നു വലിച്ച് ഭൂമിയിലേക്കാക്കി. അപ്പോൾ ഭീമൻ ക്രോധരക്താക്ഷനായി പാമ്പുപോലെ ചീററുകയായിരുന്നു. തേർവിട്ടിറങ്ങി ശസ്ത്രത്തെ താഴെവെപ്പിച്ച സമയത്ത് ശത്രുഹരമായ നാരായണാസ്ത്രവും ശമിച്ചു. ആ പ്രയോഗത്തിൽ ക്രൂരമായ ആ തേജസ്സ് ശമിക്കെ, ദിക്കും വിദിക്കുമൊക്ക തെളിഞ്ഞമട്ടിലായി. നല്ല കാറ്റു വീശുകയും, മൃഗപക്ഷികൾ അടങ്ങുകയും ചെയ്തു. വാഹനങ്ങളായ ആനയും കുതിരയും മറ്റും ഹർഷിക്കുകയും, ഭടന്മാരെല്ലാം ആപത്തു നീങ്ങിയതിൽ ആഹ്ലാദിക്കുകയും ചെയ്തു. ആ ഘോരമായ തേജസ്സ് അപ്രകാരമൊഴിഞ്ഞപ്പോൾ ധീമാനായ ഭീമൻ, രാത്രിവിട്ടകന്ന സൂര്യനെന്നവിധം ശോഭിച്ചു. ചത്തുശേഷിച്ച പാണ്ഡവസൈന്യവും അങ്ങനെ ശോഭിച്ചു. ശസ്ത്രം ശമിച്ചതു കണ്ടപ്പോൾ നിന്റെ പുത്രന്റെ വധത്തിന്നു വേണ്ടി സൈന്യങ്ങൾ നിലയുറപ്പിച്ചുനിന്നു.

ആ മഹാസ്ത്രം ശമിച്ചപ്പോൾ ദുര്യോദനൻ ദ്രോണപുത്രനോടു പറഞ്ഞു: 'അല്ലയോ അശ്വത്ഥാമാവേ! ഭവാൻ വീണ്ടും ഈ അസ്ത്രത്തെ അയയ്ക്കുക! പാഞ്ചാലന്മാർ വീണ്ടും ജയകാംക്ഷികളായി ഒരുങ്ങിനില്ക്കുന്നത് നോക്കൂ!'

നിന്റെ പുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ അശ്വത്ഥാവ് ഭീമനെപ്പോലെ നെടുവീർപ്പിട്ട് ഇങ്ങനെ പറഞ്ഞു: 'ഈ അസ്ത്രത്തിന്ന് ആവൃത്തിയില്ല. വീണ്ടുമെയ്യുവാൻ പാടുളളതല്ല. രണ്ടാമതെയ്യുന്നതായാൽ അതു നിശ്ചയമായും പ്രയോഗിച്ചവനെ കൊന്നുകളയും, ഇപ്രകാരം അസ്ത്രപ്രതിഹതി വാസുദേവനാണു നടത്തിയത്. അതുകൊണ്ട് ഇനി നാരായണാസ്ത്രംവിട്ടു ശത്രുക്കളെ കൊല്ലാമെന്നു വിചാരിക്കേണ്ടതില്ല. തോല്ക്കുക! ചാവുക! ഇതിലേതാണു നല്ലത്? തോറ്റു ജീവിക്കുന്നതിൽ ഭേദം ചാവുകയാണ്. ശസ്ത്രപ്രയോഗമൂലം വൈരികൾ ചത്തമാതിരി തോററത് നീ കണ്ടില്ലേ രാജാവേ!'

ദുര്യോധനൻ പറഞ്ഞു: "അല്ലയോ ആചാര്യപുത്രാ! ഈ അസ്ത്രം രണ്ടാമതും അയയ്ക്കുകയില്ലെങ്കിൽ ഗുരുഘാതികളെ അസ്ത്രവിത്തമനായ ഭവാൻ മററസ്ത്രംകൊണ്ടു കൊല്ലുക! നിന്നിലും, ത്ര്യംബകനിലും ദിവ്യാസ്ത്രങ്ങൾക്ക് ഓജസ്സുകൂടും. നീ ഇച്ഛിച്ചാൽ ചൊടിച്ചേല്ക്കുന്ന ഇന്ദ്രൻപോലും വിട്ടുപോവുകയില്ല. ഇന്ദ്രനെപ്പോലും പരാജിതനാക്കുവാനുളള കഴിവ് നിനക്കുണ്ട്."

ധൃതരാഷ്ട്രർ പറഞ്ഞു: "ആ ദിവ്യാസ്ത്രം ശമിച്ചപ്പോൾ, ചതിയാൽ ദ്രോണനെ കൊന്ന ആ ഗുരുഘാതികളെ കൊല്ലുവാൻ വേറെ അസ്ത്രമെടുക്കണമെന്ന് ദുര്യോധനൻ പറഞ്ഞപ്പോൾ ദ്രൗണി എന്താണു ചെയ്തത്? നാരായണാസ്ത്രം നീങ്ങിയപ്പോൾ പടത്തലയ്ക്കൽ യുദ്ധത്തിനൊരുങ്ങിനില്ക്കുന്ന പാർത്ഥന്മാരെക്കണ്ട് ദ്രൗണി എന്തുചെയ്തു?"

സഞ്ജയൻ പറഞ്ഞു: "പിതൃവധംമൂലം ദുഃഖിതനായ ദ്രൗണി ക്രോധത്തോടെ, ഭയംകൂടാതെ പാർഷതന്റെനേരെ പാഞ്ഞുചെന്നു. ആ നരർഷഭൻ ഇരുപത്തഞ്ചു ക്ഷുദ്രകങ്ങൾ അവന്റെനേരെ ഉളള ശക്തി മുഴുവൻ പ്രയോഗിച്ച് വലിച്ചെയ്തു. ധൃഷ്ടദ്യുമ്നൻ കത്തുന്ന അഗ്നിപോലെ ജ്വലിക്കുന്ന ദ്രോണപുത്രനെ അറുപത്തിനാലു ശരങ്ങൾകൊണ്ടെയ്തു. പൊൻകടക്കെട്ടുളള ഇരുപതു ശരങ്ങൾ സൂതനേയും എയ്തു. നാലു കൂരമ്പുകൾകൊണ്ട് നാലശ്വങ്ങളേയും എയ്തു. ഭൂകമ്പമുണ്ടാക്കുമാറെയ്ത് ദ്രുപദപുത്രൻ അലറി. പോരിൽ സർവ്വജനങ്ങളുടേയും പ്രാണനൻ അവൻ അപഹരിക്കുമെന്നു തോന്നിപ്പോയി. ശക്തനായ പാർഷതൻ, കൃതാസ്ത്രനും ദൃഢനിശ്ചയനുമായ പാർഷതൻ, ദ്രൗണിയെ കൊന്നുകളയുവാൻതന്നെ നിശ്ചയിച്ച് പാഞ്ഞേറ്റു. ദ്രോണപുത്രന്റെ തലയിൽ ഉടനെ അമേയാത്മാവായ പാഞ്ചാല്യൻ ശരവൃഷ്ടി ചൊരിഞ്ഞു. ആ രഥിപുംഗവനെ ചൊടിച്ച് അമ്പെയ്ത് ദ്രോണപുത്രൻ മൂടി. അച്ഛനെ കൊന്നതോർത്ത് പത്തമ്പ് അവനെ എയ്തു. കൊടിയും വില്ലും രണ്ടു കത്തിയമ്പെയ്തു മുടിച്ച് ദ്രൗണി പാർഷതനെ മറ്റു ശരങ്ങളെയ്തു പീഡിപ്പിച്ചു. രാജാവേ, ഉടനെ പാഞ്ചാലസൈന്യങ്ങൾ ഭയപ്പെട്ടോടി. ശരവർഷം സഹിക്കാതെ മുറിപ്പെട്ട്, വേദനിച്ച് അവർ ഓടിക്കളഞ്ഞു. യോധന്മാർ ഓടുന്നതുകണ്ടപ്പോൾ ധൃഷ്ടദ്യുമ്നൻ വ്യസനിച്ചു. അതു കണ്ട് ദ്രോണപുത്രന്റെനേരെ തേരോടിച്ച് സാത്യകി വന്നുചേർന്നു. അവനെത്തിയയുടനെ എട്ടു കൂർത്ത ശരങ്ങൾവിട്ട് അശ്വത്ഥാമാവിനെ പീഡിപ്പിച്ചു. ആ അമർഷിയെ വീണ്ടും ഇരുപതു ശരങ്ങളാൽ എയ്തു. പിന്നെ സൂതനേയും, നാലു ശരങ്ങൾകൊണ്ട് നാലു കുതിരകളേയും

കൈവേഗത്താൽ എയ്യുകയും വില്ലും കൊടിയും എയ്തറുക്കുകയുംചെയ്തു. അശ്വങ്ങളോടുകൂടിയ പൊന്നണിഞ്ഞ തേരും തകർത്തു. ആ പോരിൽ മുപ്പതു ശരം ഹൃദയത്തിലായും പെട്ടന്നെയ്തു. ഇപ്രകാരം പീഡിതനായ അശ്വത്ഥാമാവ് ചുറ്റും ശരനിരയേറ്റ് കർത്തവ്യമൂഢനായിത്തീർന്നു. ഗുരുപുത്രൻ ഈ നിലയിലെത്തിയതു കണ്ട് നിന്റെ പുത്രനായ ദുര്യോധനനും, കൃപകർണ്ണാദ്യന്മാരോടുകൂടി പാഞ്ഞുചെന്ന് ശരവർഷംകൊണ്ടു മൂടി. ദുര്യോധനൻ ഇരുപതും കൃപൻ മൂന്നും, കൃതവർമ്മാവു പത്തും, കർണ്ണൻ അമ്പതും, ദുശ്ശാസനൻ നൂറും, വൃഷസേനൻ ഏഴും ശരങ്ങൾ സാത്യകിയെ എയ്തു. ചുറ്റുനിന്നും ഏറ്റു. അപ്പോൾ സാത്യകി മഹാരഥന്മാരെയെല്ലാം രഥമില്ലാത്തവരാക്കിത്തീർത്ത് ക്ഷണത്തിൽ പിന്തിരിപ്പിച്ചു.

അശ്വത്ഥാമാവ് ദുഃഖാർത്തനായി നെടുവീർപ്പിട്ടു ചിന്തിച്ചു. ഉടനെ വേറെ രഥത്തിൽക്കയറി ചൈതന്യത്തോടെ എത്തി. സാത്യകിയെ ശരവർഷംതൂകി തടുത്തു.

ഭരദ്വാജപുത്രൻ പോരിൽ എത്തുന്നതുകണ്ട് തേർ പോക്കി വീണ്ടും ആ മഹാരഥൻ പിൻതിരിപ്പിച്ചു. അപ്പോൾ പാണ്ഡവൻ സാത്യകിയുടെ വിക്രമം കണ്ടു. അവർ പ്രോത്സാഹജനകമായ ശംഖ് വിളിക്കുകയും സിംഹനാദം മുഴക്കുകയും ചെയ്തു. ഇപ്രകാരം സത്യവിക്രമനായ ശൈനേയൻ അവന്റെ തേർ നഷ്ടപ്പെടുത്തി. വൃഷസേനന്റെ മൂവ്വായിരം തേരാളുകളെ വധിച്ചു. കൃപന്റെ പതിനയ്യായിരം ആനകളേയും കൊന്നു. ശകുനിയുടെ പതിനായിരം കുതിരകളെ കൊന്നു.

പിന്നേയും ദ്രൗണി വലിയ രഥത്തിൽക്കയറി ശൈനേയന്റെ നേർക്ക് അവനെ കൊലപ്പെടുത്തുവാൻ കരുതിത്തന്നെ വന്നു. അവൻ വീണ്ടും വരുന്നതായിക്കണ്ട് തീക്ഷ്ണവും ക്രൂരവുമായ ശരങ്ങളെയ്ത് ശത്രുജിത്തായ സാത്യകി ദ്രൗണിയുടെ ദേഹം കീറി. ശൈനേയൻ എയ്ത നാനാതരം അസ്ത്രങ്ങളേറ്റ് അമർഷണനായ അശ്വത്ഥാമാവ് ചിരിച്ചുകൊണ്ടു പറഞ്ഞു: 'ഗുരുഘാതിയിൽ നിനക്കുള്ള കൂറ് ഞാൻ അറിയുന്നു ശിനിപുത്രാ! ഞാൻ ഗ്രസിക്കുന്ന ഇവനെ കാക്കുവാൻ നീ ആളല്ല. നിന്നെക്കാക്കുവാനും നിനക്കു കഴികയില്ല. ശൈനേയാ, ഞാനീപ്പറഞ്ഞതു സത്യമാണ്. എന്റെ തപസ്സാണ് ഞാനാണയിടുന്നു. സർവ്വ പാഞ്ചാലന്മാരേയും കൊല്ലാതെ ഞാൻ തിരിക്കുകയില്ല. ഒററയെണ്ണത്തിനെ ഞാൻ ബാക്കി വെക്കുകയില്ല; പാണ്ഡവന്മാർക്കുള്ള ബലവും വൃഷ്ണികൾക്കുള്ള ശക്തിയുമൊക്കെ നിങ്ങൾക്കു കാണിക്കാം. ഞാൻ സർവ്വ സോമകന്മാരേയും മുടിക്കും!' എന്നു പറഞ്ഞ് അർക്കരശ്മിപോലെ ശോഭിക്കുന്ന നല്ല മൂർച്ചയുള്ള ഒരു ശരം വൃത്രനിൽ ഇന്ദ്രൻ വജ്രം വിട്ടതുപോലെ അശ്വത്ഥാമാവ് ശിനിപുത്രനിൽ വിട്ടു. അവന്റെ ചട്ട പൊട്ടിച്ച് ആ ശരം നിലം പിളർന്ന് അളയിൽ സർപ്പമെന്നപോലെ കയറി. ചട്ടപൊട്ടിയ ആ ശൂരൻ തോത്രത്താൽ പ്രഹരിക്കപ്പെട്ട ആനയെപ്പോലെ വില്ലും അമ്പും വിട്ട്, വല്ലാതെ രക്തത്തിൽ മുഴുകിത്തളർന്ന്. രക്തത്തിൽ മുങ്ങി തേർത്തടത്തിൽ ഇരുന്നുപോയി. ഉടനെ സാത്യകിയെ ദ്രോണപുത്രന്റെ സമീപത്തുനിന്നു മറ്റൊരിടത്തേക്ക് സാരഥി മാറ്റി. നല്ല കടക്കെട്ടുള്ളതും മൂർച്ചകൂടിയതുമായ മറ്റൊരു ശരം ധൃഷ്ടദ്യുമ്നന്റെ ഭ്രൂമദ്ധ്യം നോക്കി എയ്തു. അമ്പേറ്റ് വല്ലാതെ ആർത്തിപ്പെട്ടു തളർന്ന പാഞ്ചാല്യൻ കൊടിത്തണ്ടുപിടിച്ചു നിന്നുപോയി. സിംഹം പീഡിപ്പിച്ച ആനയെപ്പോലെയുള്ള അവനെ തുണയ്ക്കുവാൻ ശൂരന്മാരായ അഞ്ചു മഹാരഥന്മാർ എത്തി. അർജ്ജുനൻ, ഭീമൻ, ബൃഹൽക്ഷത്രൻ എന്ന കൗരവൻ, ഇളയവനായ ചേദിരാജാവ്, മാളവേന്ദ്രനായ സുദർശനൻ ഇവരായിരുന്നു ആ അഞ്ചുപേർ. ഹാഹാകാരത്തോടെ ഇവരെല്ലാം വില്ലുയർത്തി. വീരന്മാരായ അവർ ദ്രൗണിയെ ചുററും വളഞ്ഞു. അമർഷിയായ ദ്രൗണിയെ ഇരുപതടി ദൂരെ നിന്ന് അവർ എല്ലായിടത്തും ഒപ്പം അയ്യഞ്ചു ബാണങ്ങൾ ചുററും എയ്തു. പാമ്പുകൾപോലെയുള്ള ഇരുപത്തഞ്ച് തീക്ഷ്ണമായ ശരങ്ങളെയ്തു. ഉടനെത്തന്നെ ആ ഇരുപത്തഞ്ചു ശരങ്ങളേയും ദ്രൗണി ഇരുപത്തഞ്ചു ശരങ്ങളെയ്ത് നുറുക്കി.

ഏഴു ശരങ്ങളെയ്തു അവനേയും ദ്രൗണി വിഷമിപ്പിച്ചു. മൂന്നു ശരങ്ങൾ മാളവനേയും ഒരു ശരം പാർത്ഥനേയും ആറു ശരം ഭീമനേയും എയ്തു. ആ മഹാരഥന്മാരെല്ലാം ദ്രൗണിയേയും ഒപ്പവും വെവ്വേറേയും സ്വർണ്ണപുംഖശരങ്ങൾകൊണ്ടെയ്തു. യുവരാജാവ് ഇരുപതു ശരങ്ങൾ ദ്രോണപുത്രനെ എയ്തു. പാർത്ഥൻ എട്ടുശരങ്ങളെയ്തു. പിന്നെ എല്ലാവരും മുമ്മൂന്നുശരങ്ങളും എയ്തു.

ആറു ശരങ്ങൾ പാർത്ഥനെ അശ്വത്ഥാമാവെയ്തു. പത്തു ശരങ്ങൾ വാസുദേവന്റെ ദേഹത്തിലും എയ്തു. ഭീമനിൽ അഞ്ചും യുവരാജാവിൽ നാലും, ഈരണ്ടു ശരങ്ങൾ മാളവനിലും പൗരവനിലും അവൻ എയ്തു.

ആറു ശരങ്ങളെയ്ത് വായുപുത്രന്റെ സൂതനേയും, ഈരണ്ടമ്പുകൊണ്ട് അവന്റെ കൊടിയും അവന്റെ വില്ലും മുറിച്ചു. പിന്നെ വളരെ ശരങ്ങൾ പാർത്ഥനിൽ വർഷിച്ച് സിംഹംപോലെ, ദ്രോണപുത്രൻ ഉച്ചത്തിൽ അലറി. ഭൂമിയും, ആകാശവും, ദിക്കും, വിദിക്കും ഘോരാകാരമായ ബാണങ്ങൾകൊണ്ടു മൂടി. തേരോടടുത്ത സുദർശനന്റെ ശക്രധ്വജംപോലെയുള്ള മനോഹരമായ രണ്ടു കൈകളും, ശിരസ്സും, ശക്രസമോഗ്രവീര്യനായ ദ്രോണപുത്രൻ മൂന്നുശരങ്ങളെയ്ത് ഒപ്പം അറുത്തുവിട്ടു. തേർവേലുകൊണ്ട് പൗരവനെ ഹനിച്ചു. തേര് അമ്പെയ്ത് എള്ളിൻമണിപോലെ നുറുക്കി. ഗന്ധംപൂശുന്ന രണ്ടു കൈകളും നുറുക്കി ഒരു ഭല്ലംകൊണ്ടു തല ഖണ്ഡിച്ചുവീഴ്ത്തി. യുവാവും, ഇന്ദീവരവർണ്ണമുള്ളവനും, ചേദീശനുമായ യുവരാജാവിനേയും കത്തുന്ന തീപോലുള്ള ഉഗ്രബാണങ്ങളെയ്ത് കുതിരകളോടും സൂതനോടുംകൂടെ യമന്നു സമ്മാനിച്ചു.

മാളവൻ, പൗരവൻ, ചേദിയുവരാജാവ് എന്നീ മൂന്നുപേരെ നേരിട്ടു ദ്രോണപുത്രൻ കൊന്നതു കണ്ട് പാണ്ഡവനായ ഭീമസേനൻ വല്ലാതെ ക്രോധിച്ചു. ചൊടിച്ച പാമ്പുകൾപോലെയുള്ള കടുത്ത തീക്ഷ്ണശരങ്ങൾകൊണ്ട് പോരിൽ ദ്രോണപുത്രനെ അവൻ മൂടി. തേജസ്വിയായ ദ്രൗണിയും ആ ശരവർഷം തടുത്തു അമർഷത്തോടുകൂടി ഭീമസേനനിൽ കൂരമ്പുകൾ വർഷിച്ചു. ബലിയും, മഹാബാഹുവുമായ ഭീമൻ പോരിൽ ദ്രോണപുത്രന്റെ വില്ലറുത്തു. കത്തിയമ്പാൽ ദ്രൗണിയെ എയ്യുകയും ചെയ്തു. മുറിഞ്ഞ വില്ലു കൈവിട്ട് മഹാശയനായ ദ്രോണപുത്രൻ വേറെ വില്ലെടുത്ത് വളരെ ശരങ്ങൾ ഭീമനിൽ വർഷിച്ചു. ദ്രൗണിയും ഭീമനും പോരിൽ ബലവിക്രമശാലികളാണ്. അവർ ശരവർഷം മാരിപെയ്യുന്ന കാറുകൾ എന്നപോലെ ചൊരിഞ്ഞു. പൊൻകടക്കെട്ടുള്ളതും, തേച്ചുമൂർച്ചകൂട്ടിയതും, ഭീമന്റെ പേർ എഴുതപ്പെട്ടതുമായ ശരങ്ങൾ മേഘങ്ങൾ അർക്കനെയെന്നവിധം ദ്രോണപുത്രനെ മൂടി. അപ്രകാരം ഭീമനും ദ്രൗണി തൂകുന്ന നിശിതമായ ശരങ്ങൾ നൂറും ആയിരവുമേറ്റ് അപ്പോൾ മൂടി. പോരാളിയായ ദ്രൗണി പോരിൽ അമ്പാൽ മൂടിയ അവൻ രാജാവേ, ലേശവും കൂസിയില്ല. അത് ഒരു അത്ഭുതം എല്ലാവരിലും ജനിപ്പിച്ചു.

പിന്നെ മഹാബാഹുവായ ഭീമൻ പൊന്നണിഞ്ഞു മൂർച്ചകൂട്ടിയ പത്ത് എഴുത്താണിയമ്പുകൾ, യമദണ്ഡംപോലെയുള്ള അമ്പുകളെയ്തു. അവ ദ്രോണപുത്രന്റെ പൂണെല്ലിന്റെ ഒരു ഭാഗത്തു പ്രവേശിച്ച് പുറ്റിൽ സർപ്പങ്ങൾ എന്നവിധം പിളർന്നു കയറി. മഹാത്മാവായ ഭീമൻ ആഞ്ഞെയ്ത എയ്ത്തേറ്റ് ദ്രോണപുത്രൻ കൊടിക്കാൽ പറ്റിനില്ക്കുകയും, രണ്ടു കണ്ണുകളും അടയ്ക്കുകയുംചെയ്തു. രാജാവേ, ഉടനെതന്നെ ഒരു മുഹൂർത്തത്തിന്നിടയിൽ അവൻ ബോധവാനായി. ദ്രൗണി രക്തത്തിൽ മുഴുകി. അവൻ വല്ലാതെ ക്രുദ്ധനായി. മഹാത്മാവായ പാണ്ഡുപുത്രന്റെ ശരമേറ്റ് അവൻ ഭീമന്റെ തേരിന്റെ നേരെ വല്ലാത്ത ശക്തിയെടുത്ത് അടുത്തു. ആ മഹാഭുജൻ ചെവിയോളം വലിച്ച് മൂർച്ചകൂടിയ ശരങ്ങൾ, പാമ്പിനെപ്പോലെയുള്ള നൂറു ശരങ്ങളെയ്തു. അവന്റെ വീര്യം കൂസാതെ സമരശ്ലാഘിയായ മാരുതി ഉടനെ അത്യുഗ്രമായ ശരവർഷങ്ങൾ ചൊരിഞ്ഞു. അമ്പെയ്ത് അവന്റെ വില്ല് പെട്ടെന്ന് ദ്രോണപുത്രൻ മുറിച്ചു. ചൊടിച്ചു

പാണ്ഡവനെ മാറിൽ തീക്ഷ്ണശരങ്ങളെയ്തു. ഉടനെ ഏറ്റവും അമർഷനായ ഭീമൻ അഞ്ചു കൂരമ്പുകൾ പോരിൽ ദ്രോണപുത്രനെ എയ്തു. മഴക്കാറുകൾപോലെ അവർ പരസ്പരം ശരവർഷം ചൊരിഞ്ഞു. ക്രോധരക്താക്ഷരായി അവർ തമ്മിൽ മൂടി. കരതലശബ്ദമുണ്ടാക്കി അവർ തമ്മിൽ കൂരമ്പെയ്തു. ചെയ്തതിന്ന് എതിർചെയ്ത് അവർ വാശിയോടെ തമ്മിൽ പൊരുതി. പിന്നെ പൊന്നുപതിച്ച പെരുംവില്ലിട്ടുലച്ച് ദ്രൗണി ഭീമനെ നോക്കി. ചാരത്ത് അമ്പെയ്തുനില്ക്കെ, ശരൽക്കാലത്തു നട്ടുച്ചസമയത്ത് എരിയുന്ന അർക്കനെപ്പോലെ അവൻ ജ്വലിച്ചു. ശരങ്ങളെ എടുക്കുന്നതും, തൊടുക്കുന്നതും, വലിക്കുന്നതും, വിടുന്നതും ഒരു നിമിഷത്തിൽക്കവിയുകയാൽ ഓരോന്നിന്നുമുള്ള ഇട കാണുവാനേ കഴിഞ്ഞില്ല. കാണികൾ അവന്റെ കൈവേഗതയിൽ അത്ഭുതപ്പെട്ടു. കൊള്ളി ചുറ്റുന്നതുപോലെ അവന്റെ അമ്പെയ്യുന്ന വില്ല് എപ്പോഴും വട്ടത്തിൽ നില്ക്കുന്നതായിത്തന്നെ കണ്ടു. അവന്റെ വില്ലുവിട്ട് അമ്പ് നൂറും ആയിരവും ആകാശത്ത് ഇയ്യാംപാറ്റപോലെ കാണുമാറായി. ദ്രൗണി തൂകുന്ന പൊന്നുകെട്ടി ശോഭിക്കുന്ന ഘോരശരങ്ങൾ ഭീമന്റെ രഥത്തിൽ എപ്പോഴും വന്നു വീണുകൊണ്ടിരുന്നു. അതിൽ ഭീമസേനന്റെ വിക്രമം അത്ഭുതമായിക്കണ്ടു. വ്യവസായം, ബലം, വീര്യം, പ്രഭാവം എന്നിവയാൽ ഭീമൻ അതുല്യവിക്രമനായി ശോഭിച്ചു. കാറിൽനിന്ന് എങ്ങും ഉതിരുന്ന ശരവൃഷ്ടിയെ മഴക്കാലത്തെ മാരിപോലെ വകവെയ്ക്കാതെ ദ്രോണപുത്രന്റെ വധത്തിന്നായി ഭീമപരാക്രമനായ ഭീമൻ ശരവർഷങ്ങൾ മഴക്കാർ വർഷിക്കുംപോലെ വർഷിച്ചു.

പോരിൽ ഭീമന്റെ ഘോരമായ വില്ലു വലിക്കുമ്പോൾ ഇന്ദ്രചാപംപോലെ ശോഭിച്ചു. അതിൽനിന്ന് നൂറും ആയിരവും ശരങ്ങൾ ഉയർന്നു. പോരിൽ ശോഭിക്കുന്ന ദ്രോണപുത്രനെ ആ ശരങ്ങൾ മൂടി. അവർ ഇപ്രകാരം ശരജാലങ്ങൾ വർഷിക്കെ അതിന്നിടയിൽ കയറുവാൻ കാററിന്നുപോലും കഴിഞ്ഞില്ല. അപ്രകാരം ദ്രൗണി പൊന്നണിഞ്ഞ ശരങ്ങൾ, മെഴുക്കിട്ടുതെളിഞ്ഞ ആയസശരങ്ങൾ കൊലചെയ്യുവാനായി പ്രയോഗിച്ചു. അവയോരോന്നും മുമ്മൂന്നായി വാനിൽവെച്ചുതന്നെ മുറിച്ചു. ദ്രൗണിയെക്കാൾ മെച്ചപ്പെട്ടവനായി, നില്ക്കൂ! നില്ക്കൂ! എന്നു പറഞ്ഞു. പിന്നേയും മഹാബലനായ പാണ്ഡുപുത്രൻ ഘോരവും ഉഗ്രവുമായ ശരവർഷം ദ്രോണപുത്രവധം കരുതിത്തന്നെ ചൊടിച്ചെയ്തു. ഉടനെ അസ്ത്രമായയെടുത്ത് ആ ശരവർഷം തടുത്ത് അസ്ത്രജ്ഞനായ ദ്രൗണി ഭീമസേനന്റെ വില്ല് ഖണ്ഡിച്ചു. ചൊടിച്ചു വളരെ ശരങ്ങളെയ്ത് അവനെ മുറിപ്പെടുത്തി. വില്ലറ്റ ശക്തനായ ഭീമൻ ഉടനെ ഉഗ്രമായ രഥശക്തിയെടുത്ത് ദ്രോണപുത്രന്റെ തേരിന്നുനേരെ ചാട്ടി. കൊള്ളിമീൻ പാഞ്ഞുവരുന്നതുപോലെ എത്തുന്ന അതിനെ ക്ഷണത്തിൽ തീക്ഷ്ണമായ ശരംകൊണ്ടു പോരിൽ ദ്രൗണി അറുത്തു. അവന്റെ കൈവേഗം കണ്ടു കാണികൾ പുകഴ്ത്തി. അതിന്നിടയ്ക്ക് ഊക്കിൽ വില്ലു വലിച്ച് ദ്രൗണിയെ പുഞ്ചിരിയോടെ നോക്കി, വൃകോദരൻ ബാണം വിട്ടു. പിന്നെ ദ്രൗണി ഭീമസേനന്റെ സൂതനെ നെറ്റിത്തടത്തിൽ നിശിതമായ ഒരു ശരത്താൽ കീറി. ശക്തനായ ദ്രൗണി എയ്ത എയ്തേറ്റ് സാരഥി കടിഞ്ഞാൺ വിട്ടു മോഹിച്ചുപോയി. സൂതൻ മോഹിച്ചപ്പോൾ കുതിരകൾ പാഞ്ഞുപോയി. ധനുർദ്ധരന്മാരെല്ലാവരും കണ്ടുനില്ക്കെ ഭീമനേയുംകൊണ്ടു കുതിരകൾ കണ്ട ദിക്കിലേക്കോടി. കുതിരകൾ അവനെ പോരിൽ അകറ്റിയതായിക്കണ്ടു മോദിച്ച് അപരാജിതനായ ദ്രൗണി ശംഖു വിളിച്ചു.

പിന്നെ പാഞ്ചാലന്മാരെല്ലാവരും പാണ്ഡവനായ ഭീമസേനനും ധൃഷ്ടദ്യുമ്നന്റെ തേരുവിട്ട ദിക്കുനോക്കി പേടിച്ചോടി. പാഞ്ഞോടുന്ന അവരുടെ പിന്നാലെ ഓടി, ദ്രൗണി അമ്പെയ്ത് പാണ്ഡവപ്പടയെ ഓടിച്ചുകൊണ്ടു പിൻതുടർന്നു. ആ ക്ഷത്രിയന്മാർ പോരിൽ ദ്രൗണിയാൽ ഹതരായപ്പോൾ ദ്രോണപുത്രനിൽനിന്നുള്ള ഭയംമൂലം ചത്തുശേഷിച്ചവർ പത്തുദിക്കിലേക്കും പാഞ്ഞുപോയി.''

## 202. വ്യാസവാക്യം – ദ്രൗണി ആഗ്നേയാസ്ത്രം പ്രയോഗിക്കുന്നു, വ്യാസൻ പ്രത്യക്ഷപ്പെട്ട് കൃഷ്ണാർജ്ജുനന്മാരുടെ പൂർവ്വകഥകൾ വിവരിക്കുന്നു

**– സഞ്ജയൻ പറഞ്ഞു:** ''തന്റെ സൈന്യം ചിതറിയതായിക്കണ്ട് അമേയാത്മാവായ ധനഞ്ജയൻ ദ്രോണപുത്രവധത്തിന്നായി സൈന്യങ്ങളെ തടഞ്ഞുനിർത്തി. സൈന്യങ്ങളൊക്കെ കൃഷ്ണാർജ്ജുനന്മാരുടെ ചൊൽപ്പടിക്കുനിന്നു. അങ്ങനെ സൈന്യങ്ങളെ കൂട്ടിയിണക്കി നിർത്തിയതിന്നുശേഷം ബീഭത്സു തനിച്ച് ശേഷിച്ച സോമകരോടും, അന്ധ്രരോടും, മത്സ്യരോടും, പൗരവന്മാരോടുംകൂടി ആ സിംഹലാംഗുലധ്വജനായ ദ്രൗണിയോടേറ്റു. മഹേഷ്വാസനായ സവ്യസാചി അശ്വത്ഥാമാവോട് ഇപ്രകാരം പറഞ്ഞു: 'അങ്ങയ്ക്കുള്ള ശക്തിയും വീര്യവും, ജ്ഞാനവും, പൗരുഷവും, ധാർത്തരാഷ്ട്രന്മാരിലുള്ള കൂറും ഞങ്ങളോടുള്ള ദ്വേഷവും പരമമായ തേജസ്സും ഉള്ളത് എല്ലാം എടുത്ത് എന്റെ നേരെ പ്രയോഗിച്ചോളൂ. നിന്റെ ഗർവ്വം നിന്റെ അച്ഛനെക്കൊന്ന പാർഷതൻ പോക്കിവിടും, കാലാനലാഭനായി ശത്രുക്കൾക്ക് അന്തകതുല്യനായി നില്ക്കുന്ന പാഞ്ചാലനോട് നീ ഏൽക്കൂ! കൃഷ്ണനോടുകൂടിയ എന്നോടും നീ ഏൽക്കൂ! തള്ളൽ ഏറിയ നിന്റെ അഹങ്കാരം പോരിൽ ഞാൻ തീർത്തു തരാം.''

ധൃതരാഷ്ട്രൻ പറഞ്ഞു: ''ആചാര്യപുത്രൻ മാന്യനാണ്, ബലവാനുമാണ്. അയാൾക്ക് പാർത്ഥനിൽ പ്രീതിയുണ്ട്. ആ മഹാത്മാവിന്ന് ഇഷ്ടനാണുതാനും, ഫൽഗുനൻ അയാളോടൊരിക്കലും ഇത്ര രൂക്ഷമായി, കടന്നുപറഞ്ഞതായി ഞാൻ കേട്ടിട്ടില്ല. അങ്ങനെയുള്ള അർജ്ജുനൻ തന്റെ തോഴനോടെന്തേ ഇങ്ങനെ കഠിനമായി പറയാൻ? പറയൂ സഞ്ജയാ!''

സഞ്ജയൻ പറഞ്ഞു: ''യുവരാജാവായ ബൃഹൽക്ഷത്രനേയും, പൗരവനേയും, മാളവസുദർശനനേയും അസ്ത്രജ്ഞനായ അവൻ വധിച്ചപ്പോൾ, ധൃഷ്ടദ്യുമ്നനും, സാത്യകിയും, ഭീമനും അവനോടു പോരിൽ തോറ്റപ്പോൾ, യുധിഷ്ഠിരന്റെ ആ വാക്ക് മർമ്മത്തിൽത്തട്ടിയേറ്റപ്പോൾ, അന്തഃഛിദ്രം തങ്ങളുടെ പക്ഷത്തിലുണ്ടായപ്പോൾ, അർജ്ജുനന്റെ ഹൃദയത്തിൽ വല്ലാത്ത ദുഃഖമുണ്ടായി. മുമ്പുണ്ടാകാത്ത മാതിരി മനോവ്യഥ അർജ്ജുനന്നുണ്ടായി. അതുകൊണ്ടാണ് അർജ്ജുനൻ ദ്രൗണിയോട് അനർഹവും അപ്രിയവും അശ്ളീലവുമായ വാക്കു പറഞ്ഞത്. മാന്യനായ ഗുരുപുത്രനോട് നീചന്റെമാതിരി അർജ്ജുനൻ പറയുവാനുള്ള കാരണം അതാണ്.

അർജ്ജുനൻ ചൊടിച്ച് ഇപ്രകാരം പറഞ്ഞതുകേട്ട് ഏറ്റവും ശ്രേഷ്ഠനായ ആ വില്ലാളി, പരുഷവും മാർദ്ദവഹീനവുമായ പാർത്ഥഭാഷണത്തിൽ കോപിച്ച്, വിശേഷാൽ കേശവനിലും കോപിച്ച്, തേരിൽനിന്ന് യത്നത്തോടെ ആചമിച്ചതിന്നുശേഷം വാനവർക്കുപോലും തടുക്കുവാൻവയ്യാത്ത ആഗ്നേയാസ്ത്രമെടുത്തു. ദൃശ്യവും അദൃശ്യവുമായ ശത്രുനിരയെ ലക്ഷ്യമാക്കി ആചാര്യപുത്രൻ പുകയറ്റ അഗ്നിപോലെയുള്ള ദീപ്തബാണം തൊടുത്ത് എല്ലായിടത്തും ക്രോധത്തോടെ നോക്കി, ആ ശത്രുതാപനൻ വിട്ടു. ഉടനെ നഭസ്തലത്തിൽ ശരവർഷത്തിന്റെ ബഹളം പൊങ്ങി ജ്വാലയോടുകൂടിയ അഗ്നി പാർത്ഥന്റെ നേരെയെത്തി.

ആകാശത്ത് കൊള്ളിമീൻ ചാടുകയും ദിക്കുകൾ തെളിയാതാവുകയും ചെയ്തു.

ആ സൈന്യത്തിൽ ഘോരമായ കൂരിരുട്ടും പടർന്നു. ഉടനെ രാക്ഷസന്മാരും പിശാചുക്കളും പോർക്കളത്തിലെത്തി. കൊടുങ്കാറ്റു വീശുകയും അർക്കൻ തെളിയാതാവുകയും ചെയ്തു. ദിക്കുകളിലെല്ലാം കാക്കകൾ കൂട്ടംകൂടി കരഞ്ഞു. ഭീഷണമായവിധം ചോര ആകാശത്തിൽനിന്നു വർഷിച്ചു. ഇടിനാദം മുഴങ്ങി. പശുപക്ഷികളും, സുവ്രതന്മാരായ മുനീന്ദ്രന്മാരും വളരെ പ്രയത്നിച്ചിട്ടും അവർക്കു ശാന്തി സിദ്ധിക്കാത്ത മട്ടിലായി! മഹാഭൂ

തങ്ങളൊക്കെ ഉഴന്നു. സൂര്യൻപോലും പരാങ്മുഖനായി. ത്രൈലോക്യം ജ്വരംപിടിച്ച മട്ടിൽ സന്തപിച്ചു. ഭൂമിക്കുള്ളിൽ നാഗങ്ങൾ അസ്ത്രസന്തപ്തരായി. അവ ചീറ്റിപ്പുറപ്പെട്ടു. ഘോരതേജസ്സിനെ വിടുന്ന നാഗങ്ങളാണെങ്കിലും അവയ്ക്കും കിടക്കപ്പൊറുതിയില്ലാതായി. ജലാശയം ചുട്ടെരിയുകയാൽ അവയിലുള്ള ജീവികൾ ശാന്തികിട്ടാതെ ഉഴന്നു. ദിക്കുകളിലും വിദിക്കുകളിലും ആകാശത്തും ഭൂമിയിലെമ്പാടും ഉച്ചാവചങ്ങളായ ശരവൃഷ്ടികൾ ഗരുഡന്റേയും അനലന്റേയും ശക്തിപോലെ ചിതറി. ദ്രോണപുത്രന്റെ വജ്രോഗ്രമായ ശരജാലങ്ങളേററ് കാട്ടുതീയിൽപ്പെട്ട വൃക്ഷങ്ങൾ പോലെ ശത്രുക്കൾ വെന്തുവീണു. ഭൂമിയിൽ ചുറ്റുന്ന ചൂടുതട്ടി ആനകൾ ഇടിനാദംപോലെ അലറി വെന്തുവീണു. അസി ബാധിച്ച കൊമ്പനാനകൾ പൊറുതിയില്ലാതെ ഓടി. കാട്ടിൽ ദാവാഗ്നിയേററ മട്ടിൽ അവ നിലവിളിച്ചു. കാട്ടുതീയിൽ വെന്ത തരുശൃംഗങ്ങൾപോലെ കുതിരക്കൂട്ടവും രഥവൃന്ദങ്ങളും കാണപ്പെട്ടു. അങ്ങുമിങ്ങും രഥവൃന്ദങ്ങൾ വീണു. ആ സൈന്യത്തെ അഗ്നിഭഗവാൻ പോരിൽ ചുട്ടു. പ്രളയകാലത്ത് ജീവജാലത്തെ പ്രളയാഗ്നി എന്നപോലെ പോർക്കളത്തിൽ പാണ്ഡുസൈന്യം ദഹിക്കുന്നതു കണ്ടു. രാജാവേ ഹൃഷ്ടരായി നിന്റെ സൈന്യം സിംഹനാദം മുഴക്കി. പലതരം ദിവ്യാസ്ത്രങ്ങൾ ആ സമയത്ത് സസന്തോഷം നിന്റെ ഭടന്മാർ പ്രയോഗിച്ചു. ഇരുട്ടിൽ വിശ്വം അടഞ്ഞ മട്ടായി പോർക്കളം കാണാതായി. ഇത്തരം ഒരു സംഭവം മുമ്പ് ആരും കണ്ടിട്ടില്ല. അത്ര ഭയാനകമായിരുന്നു, അമർഷിയായ ദ്രോണപുത്രൻ വിട്ട ശരം!

ഉടനെ അർജ്ജുനൻ ബ്രഹ്മാസ്ത്രം പ്രയോഗിച്ചു. എല്ലാ അസ്ത്രങ്ങളേയും ശമിപ്പിക്കുന്നതിന്ന് ബ്രഹ്മാവു നിർമ്മിച്ചതാണ് ഈ അസ്ത്രം. ഒരു മുഹൂർത്തംകൊണ്ട് തമസ്സൊക്കെ നീങ്ങി. കുളുർകാററ് വീശി. ദിക്കുകൾ തെളിഞ്ഞു. അപ്പോഴെന്താണു കണ്ടത്. അത്ഭുതംതന്നെ! ഒരക്ഷൗഹിണിസൈന്യം നിശ്ശേഷം നശിച്ചിരിക്കുന്നു. അസ്ത്രതേജസ്സിൽ വെന്ത് രൂപംതന്നെ അറിയാത്തമട്ടിലായിരിക്കുന്നു!

പിന്നെ, മേഘഷാസരായ കൃഷ്ണാർജ്ജുനന്മാർ വിമുക്തരായിക്കണ്ടു. വാനിൽ ഇരുട്ടിനെ നീക്കുന്നവരെപ്പോലെ ഒപ്പം അവരെക്കണ്ടു. ഗാണ്ഡീവിയും കേശവനും യാതൊരു കേടും കൂടാതെ ശോഭിക്കുന്നു. അശ്വം, കൊടിക്കുറ, കൊടി, അനുകർഷം, ആയുധം ഇവയോടുകൂടിയ തേരും തെളിഞ്ഞുകണ്ടു. നിന്റെ കൂട്ടർ ഭയപ്പെട്ടു വിറച്ചു. അപ്പോൾ കിലുകിലാരാവങ്ങളും, ശംഖനാദങ്ങളും ഭേരീരവങ്ങളും പെട്ടെന്നു പാണ്ഡവരിൽനിന്നു പുറപ്പെട്ടു. രണ്ടു സൈന്യത്തിലെ ജനങ്ങളും വിചാരിച്ചിരുന്നത് കൃഷ്ണാർജ്ജുനന്മാർ വെന്ത് ദഹിച്ചുപോയെന്നാണ്. കൃഷ്ണാർജ്ജുനന്മാർ വിമുക്തരായി വരുന്നത് എല്ലാവരും കണ്ടു. യാതൊരു കേടുംകൂടാതെ സന്തോഷത്തോടുകൂടി ശംഖുവിളിച്ച് രണ്ടുപേരും വരുന്നതുകണ്ടപ്പോൾ നിന്റെ ഭടന്മാർക്കുണ്ടായ സന്താപം ചെറുതല്ലായിരുന്നു. വിമുക്തരായി വരുന്ന ആ മഹാന്മാരെക്കണ്ട് ദ്രൗണിക്കു വലിയ ദുഃഖവും നിരാശയുമുണ്ടായി. അവൻ അത്ഭുതത്തോടെ മുഹൂർത്തസമയം ചിന്തിച്ചു. 'ഇതെന്തുകഥ!' രാജാവേ, ദ്രൗണി ചിന്തിച്ച് ധ്യാനശോകങ്ങളോടെ ചുടുന്ന നെടുവീർപ്പിട്ടു. ബുദ്ധി മടുത്ത് ദ്രൗണി വില്ലുവെച്ച് തേർവിട്ടു താഴത്തേക്കു ചാടി. ഇതൊക്കെ മോശം! വെറുതെ! പഴുതെ! എന്നുപറഞ്ഞ് പടക്കളത്തിൽനിന്ന് ഓടിപ്പോയി.

അങ്ങനെ നിരാശപ്പെട്ട് ഓടുന്ന അവൻ, മിന്നുന്ന കാർമേഘംപോലെ ശോഭിക്കുന്നവനും സരസ്വതീനദിയുടെ തീരത്തിൽ വസിക്കുന്നവനുമായ വേദവ്യാസമഹർഷിയെക്കണ്ടു. മുമ്പിൽ നില്ക്കുന്ന അവനെ ദ്രൗണി കണ്ട് അഭിവാദ്യംചെയ്തു ദുഃഖത്തോടെ തൊണ്ടയിടറിക്കൊണ്ടു പറഞ്ഞു."

അശ്വത്ഥാമാവ് പറഞ്ഞു: "അല്ലയോ മഹാത്മാവേ! ഇതെന്തു കഥയാണ്? യാദൃച്ഛികസംഭവമാണോ? മായയാണോ? എനിക്ക് ഒന്നും തിരിയുന്നില്ല. ഇതെന്തു കഥയാണ്? എന്റെ ഈ അസ്ത്രമെന്താണ് പാഴായിപ്പോകുവാൻ? എന്റെ എന്തു തെറ്റുകൊണ്ടാണ് ഇങ്ങനെ സംഭവിച്ചത്? ലോകം കീഴുമേൽ മറിഞ്ഞുവോ? എന്തൊരു പരാഭവമാണ് പറ്റിയത്? കൃഷ്ണന്മാർ ഇപ്പോഴും ജീവിക്കുന്നു! കാലം ദുരിതക്രമംതന്നെ! അസുരന്മാർ, ഗന്ധർവ്വന്മാർ, പിശാചുക്കൾ, നിശാചരന്മാർ, പക്ഷികൾ, യക്ഷന്മാർ, നാഗങ്ങൾ, മനുഷ്യർ ഇവരിലാരുംതന്നെ ഞാൻ പ്രയോഗിച്ച ഈ അസ്ത്രം പാഴാക്കാൻ മതിയാകയില്ല. അസ്ത്രം ജ്വലിച്ച് ഒരു അക്ഷൗഹിണിസൈന്യത്തെ വെണ്ണീറാക്കി അസ്ത്രം ശാന്തമായി. എല്ലാം മുടിച്ചുകളയുന്ന എന്റെ ഈ അസ്ത്രം അത്യന്തം ദാരുണമാണ്. എന്തേ, ഈ അസ്ത്രം മനുഷ്യരായ കൃഷ്ണാർജ്ജുനന്മാരെക്കൊല്ലാഞ്ഞത്? ഭഗവാനേ, എന്റെ ഈ ചോദ്യത്തിന്നു ശരിയായ മറുപടി കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. എല്ലാം തത്ത്വമായി കേൾക്കുവാൻ മഹർഷേ, എനിക്കു മോഹമുണ്ട്."

വ്യാസൻ പറഞ്ഞു: "നീ ചോദിച്ച കാര്യം ചെറുതല്ല. മഹത്തായ കാര്യമാണ്. അതൊക്കെ ഞാൻ നിന്നോടു പറയാം; നീ കരളുറപ്പോടുകൂടി കേൾക്കുക. ഇദ്ദേഹം നാരായണൻ എന്നു പറയുന്നവനാണ്. പൂർവ്വന്മാർക്കും പൂർവ്വജനായ പരനാണ്; വിശ്വകർമ്മാവാണ്. ധർമ്മപുത്രന്റെ കാര്യത്തിനായി ഇപ്പോൾ പിറന്നിരിക്കുകയാണ്. പണ്ട് ഹിമാലയപർവ്വതത്തിൽ പാർത്തു വലിയ തപസ്സുചെയ്തു. അതിതേജസ്വിയായ നാരായണൻ, ജ്വലിക്കുന്ന ആദിത്യനെപ്പോലെ തേജസ്വിയായ അവൻ, കൈപൊക്കി ആയിരത്തിയറുപതു നൂറ്റാണ്ടുകൾ തപസ്സുചെയ്തു. വായുമാത്രം ഭക്ഷിച്ച് ദേഹം ചടപ്പിച്ച് അംബുജലോചനൻ തപസ്സുചെയ്തു. പിന്നേയും അപ്രകാരംതന്നെ തപസ്സു രണ്ടാമതും ചെയ്തിട്ട് ഭൂമിക്കും ആകാശത്തിനുമിടയിൽ തേജസ്സുകൊണ്ടു പൂർണ്ണമാക്കി. അവൻ ആ വൻതപസ്സുകൊണ്ടു ബ്രഹ്മഭൂതത്വം പ്രാപിച്ചപ്പോൾ വിശ്വേശ്വരനും, വിശ്വയോനിയുമായ ലോകാധിനാഥനെ ദർശിച്ചു. കാണുവാൻ വിഷമമുള്ള സർവ്വലോകേശ്വരേശനെക്കണ്ട് അണുവേക്കാൾ അണുവും, മഹത്തിനേക്കാൾ മഹത്തുമായതിനെ ദർശിച്ചു. രുദ്രനും, ഈശാനനും, ഋഷഭനും, ഹരനും, ശംഭുവുമായ കപർദ്ദിയെ ദർശിച്ചു. ചരാചരങ്ങൾക്കു വിത്തും പരനുമായ ശിവനെ ദർശിച്ചു. ദുർവ്വാരനും, ദുർദ്ദർശനനും, തിഗ്മമന്യുവും, മഹാത്മാവും, സർവ്വഹരനും, പ്രചേതനനും, ദിവ്യമായ ചാപത്തോടെ സ്വർണ്ണമയമായ പടച്ചട്ട ധരിച്ചവനും, വീര്യമേറിയവനുമായ പുമാനെ ദർശിച്ചു. പിനാകിയായി, വജ്രപാണിയായി, ശൂലധാരിയായി, പരശ്വധധാരിയായി ഗദാധാരിയായി, ഖൾഗപാണിയായി, ശുഭ്രനായി, ജടിയായി, മുസലിയായി, ശൂലപാണിയായി, പുലിത്തോൽ ഉടുത്ത ദണ്ഡധരനെ ദർശിച്ചു. ശുഭ്രമായ അംഗദത്തോടും, സർപ്പമായ പൂണുനൂലോടും കൂടി വളരെയധികം ഭൂതഗണങ്ങൾക്കു മദ്ധ്യേ തപസ്സുചെയ്തു നില്ക്കുന്നവനും, വൃദ്ധജനങ്ങളാൽ സ്തുതിക്കപ്പെടുന്നവനുമായ ദേവനെ ദർശിച്ചു. ജലം, വ്യോമം, ആകാശം, ഭൂമി, ചന്ദ്രൻ, സൂര്യൻ എന്നിവയാൽ പൂർത്തിയാക്കപ്പെട്ട ജഗത്തിന്നുപോലും കാണുവാൻ സാധിക്കാത്തവനും, ബ്രഹ്മഘ്നാതിവിധ്വംസിയുമായ ആ അമൃതത്തിന്റെ വിത്തിനെ അവൻ ദർശിച്ചു. പാപം തീർന്നവരും, ശോകമറ്റവരും, മനസ്സുകൊണ്ട് സദ്വർത്തരുമായ ബ്രാഹ്മണർ കാണുന്നവനും, തപസ്സും ഓജസ്സും ഉള്ളവനുമായ ആ വിശ്വരൂപനായ ധർമ്മാത്മാവെ ആ ഭക്തിശാലി ദർശിച്ചു. ഇപ്രകാരമുള്ള ആ മഹാദേവനെ ദർശിച്ച സമയത്ത് വാക്ക്, മനസ്സ്, ബുദ്ധി, ദേഹം എന്നിവയാൽ വാസുദേവൻ ആനന്ദംപൂണ്ടു. അക്ഷമാല ധരിച്ച ആ ജ്യോതിസ്വരൂപനെക്കണ്ട് നാരായണൻ ചെന്ന്, ആ വിശ്വസംഭവദേവനെ വന്ദിച്ചു. ചാർവ്വംഗിയായ ഗൗരിയോടുകൂടിയ വരദനായ അധീശനെ, മഹാത്മാവായി ഭൂതഗണത്തോടു

കൂടി നൃത്തംചെയ്യുന്ന ഈശനെ, അജനും, അച്യുതനും, അവ്യക്തനും, ഈശനും, കാരണമൂർത്തിയുമായ മഹേശ്വരനെ, രുദ്രനായ അന്തകാരിയെ, അഭിവാദ്യംചെയ്ത് ഭക്തിശാലിയായ പങ്കജാക്ഷൻ വിരൂപാക്ഷനെ വാഴ്ത്തി ഇപ്രകാരം സ്തുതിച്ചു.

നാരായണൻ പറഞ്ഞു: "അല്ലയോ ദേവാ, ഭവാൻ സൃഷ്ടിച്ചവരാണല്ലോ ഈ ഭൂതകർത്താക്കളെല്ലാം. വിശ്വം കാക്കുന്നവരായ എല്ലാവരും അങ്ങയുടെ സൃഷ്ടിയാണല്ലോ. ഈ ഭൂമിയിൽപ്പെട്ട സകല ചരാചരങ്ങളും അങ്ങയുടെ സൃഷ്ടിയാണല്ലോ. പ്രപഞ്ചം ഭവാന്റെ അതിപുരാതനമായ സൃഷ്ടിയാണല്ലോ ദേവാ! സുരന്മാരും, അസുരന്മാരും, അഹികളും, രാക്ഷസന്മാരും, പിശാചുക്കളും, സുപർണ്ണരും, ഗന്ധർവ്വരും, മനുഷ്യരും, യക്ഷന്മാരും പലതരം ഭൂതഗണങ്ങളുമെല്ലാം അങ്ങയുടെ സൃഷ്ടിയാണല്ലോ ദേവാ!

ഐന്ദ്രം, യാമ്യം, വാരുണം, കൗബേരം, ചൈത്രം, ത്വാഷ്ടം, സൗമ്യം (സോമനെ സംബന്ധിച്ച) എന്നിവയെല്ലാം ഭവാന്റെ കർമ്മമാണല്ലോ ദേവാ!

രൂപം, തേജസ്സ്, ശബ്ദം, ആകാശം, വായു, സ്പർശം, രസം, സലിലം, ഗന്ധം, ഉർവ്വി, കാലം, ബ്രഹ്മാവ്, ബ്രഹ്മം, ബ്രാഹ്മാണർ, സർവ്വചരാചരങ്ങൾ എല്ലാം അങ്ങയുടെ സൃഷ്ടിയാണല്ലോ ദേവാ!

വെള്ളം ചിന്നിച്ചിന്നി വേറിട്ടുനില്ക്കുകയും പ്രളയം വരുമ്പോൾ അവയെല്ലാം ഒന്നിച്ചുകൂടുകയും ചെയ്യുന്നു ദേവാ! അങ്ങനെയാണല്ലോ അങ്ങയുടെ സൃഷ്ടിസംഹാരങ്ങൾ!

രണ്ടു പതത്രികൾ (ഈശ്വരനും ജീവനും), നാല് അശ്വത്ഥങ്ങൾ അവയുടെ ലൗകികശാഖകളോടുകൂടെ (നാലു വേദങ്ങൾ), ഏഴു രക്ഷിതാക്കൾ, ബുദ്ധിയും മനസ്സും കൂടിയ ഏഴിന്ദ്രിയങ്ങൾ, പത്തു കർമ്മേന്ദ്രിയങ്ങൾ ഇവയെല്ലാം സൃഷ്ടിച്ചത് അങ്ങയാണല്ലോ. ദേവാ, അങ്ങ് എല്ലാറ്റിന്നുമുപരിയായി ശോഭിക്കുന്നു. ഭൂതവും ഭവ്യവും ഭാവിയുമെല്ലാം അങ്ങയിൽ നില്ക്കുന്നു. അപ്രധൃഷ്യനായ നീ ജനിപ്പിച്ചതാണല്ലോ സമസ്തലോകവും. ഭക്തിയോടെ ഭജിക്കുന്ന എന്നെ ഭവാൻ ഏറ്റെടുത്താലും. എന്റെ ശത്രുക്കൾ വർദ്ധിക്കാതിരിക്കേണമേ! ആത്മാവായ ഭവാനെ ആത്മാവിനാൽ ശരിയായിക്കാണുന്നവൻ ശുക്ലമായ ബ്രഹ്മത്തെ പ്രാപിക്കും. ഹേ, ദേവവര്യാ! അതുല്യനായ ഭവാനെ ഞാൻ അന്വേഷിച്ച് അങ്ങയുടെ അനുഗ്രഹം ആശിച്ചു സ്തുതിക്കുന്നു. സുദുർല്ലഭമായ ഇഷ്ടവരം ഭവാൻ നല്കിയാലും. സ്തുതിക്കപ്പെട്ട അങ്ങ് മായയെ അകറ്റിയാലും."

സഞ്ജയൻ പറഞ്ഞു: "പിനാകിയായ നീലകണ്ഠൻ, ഇഷ്ടിസംസ്തുതനായ അചിന്ത്യാത്മാവ്, അർഹനായ വാസുദേവന്നു വരങ്ങൾ നല്കി!"

ശ്രീഭഗവാൻ വാസുദേവനോടു പറഞ്ഞു: "എന്റെ പ്രസാദത്താൽ മർത്ത്യദേവഗന്ധർവ്വാമ്യജാതികളിൽ ഹേ, നാരായണാ! ഭവാൻ അപ്രമേയാത്മാവായി ഭവിക്കും. ഭവാനെ താങ്ങുവാൻ ദേവാസുരഫണീന്ദ്രന്മാരാകട്ടെ, പിശാചഗന്ധർവ്വനരരാക്ഷസന്മാരാകട്ടെ, സുപർണ്ണനാഗങ്ങളാകട്ടെ, വിയോനിജരായ ദേവന്മാരാകട്ടെ പോരിൽ ഭവാനെ ഒരിക്കലും ജയിക്കുകയില്ല. ശസ്ത്രവജ്രങ്ങളാലും, അഗ്നിവായുക്കളാലും, ആർദ്രശുഷ്ക്കങ്ങളാലും, പരസ്ഥിരങ്ങളാലും ഒരുത്തനും എന്റെ പ്രസാദത്താൽ ഭവാന്ന് ആർത്തി നല്കുകയില്ല. പോരിൽച്ചെന്നാൽ ഭവാൻ എന്നേക്കാൾ മെച്ചപ്പെട്ടവനായി ശോഭിക്കും." ഇപ്രകാരം ശ്രേഷ്ഠമായ വരം കേശവൻ വാങ്ങി. അങ്ങനെ മഹാത്മാവായ നാരായണനാണ് മായകൊണ്ടു മയക്കുന്ന ആ ദേവൻ. ആ ദേവന്റെ തപസ്സുകൊണ്ടുണ്ടായവനാണ് നരൻ എന്ന മുനി. ആ ദേവനോടുകൂടെ ഒപ്പമുള്ള അർജ്ജുനനാണ് ആ നരനെന്നു നീ ധരിക്കുക. ഇവർ ആ പൂർവ്വദേവന്മാർക്കു മേലെ വാഴ്ത്തുന്ന ഋഷീശ്വരന്മാരാണ്. ലോകം നടത്തുവാനായി യുഗംതോറും ജന്മമെടുക്കുന്നവരാണ്. എല്ലാ കർമ്മങ്ങൾക്കും മഹത്തായ തപസ്സിന്നും തേജോമന്യുവായ ഭവാൻ രുദ്രനാണല്ലോ മഹാമുനേ! ദേഹംപൂണ്ടവനായ ഭവാൻ ഈ വിശ്വം ശിവമയമാണെന്നു കണ്ടവനാണല്ലോ. അദ്ദേഹത്തിന്റെ പ്രിയത്തിന്നായി ഭവാൻ ആത്മാവിനെ അടക്കിയാലും. അവൻ നീയാണ്. നീ ശുഭ്രമഹാപുരുഷവിഗ്രഹം തീർത്ത് ഹേ മാനദാ, ജപഹോമോപഹാരത്താൽ യജിച്ചു. അപ്രകാരം അവൻ മുജ്ജന്മത്തിൽ നിന്റെ പൂജയാൽ പ്രസാദിച്ചു ഹേ, പ്രാജ്ഞാ! നിന്റെ മനസ്സിൽപ്പെട്ട പ്രാജ്യമായ വരങ്ങൾ ആ ദേവൻ നല്കി. അവരും നീയും യുഗം തോറും ദേവലിംഗാർച്ചനം ചെയ്തു. അവനാകുന്ന ഈ രുദ്രഭക്തൻ, രുദ്രസംഭവനായ കേശവനാണ്. ശിവൻ എല്ലാമാകുന്നുവെന്നു കണ്ടുംകൊണ്ട് പ്രഭുലിംഗമർച്ചിക്കുകയാണ്. ആത്മയോഗവും, ശസ്ത്രയോഗവും അവന്ന് എന്നുമുണ്ട്. അവനെ ദേവന്മാരും, സിദ്ധന്മാരും, മഹർഷിമാരും യജിക്കുന്നു. ലോകത്തിൽ സർവ്വകൃത്തായ സ്ഥാണുവെ സകലരും പ്രാർത്ഥിക്കുന്നു. യജ്ഞങ്ങളാൽ യജിക്കേണ്ടവൻ സനാതനനായ കൃഷ്ണനാണ്. സർവ്വഭൂതഭവവിത്രാനലിംഗം അർച്ചിക്കുന്നതായാൽ അവനിൽ വൃഷധ്വജനായ പ്രഭു അധികമായ പ്രീതിചെയ്യും."

സഞ്ജയൻ പറഞ്ഞു: "വ്യാസമഹർഷിയുടെ വാക്കു കേട്ട മഹാരഥനായ ദ്രോണപുത്രൻ രുദ്രനെ നമസ്കരിച്ച് കൃഷ്ണനെ ബഹുമാനിച്ചു. രോമാഞ്ചത്തോടെ വശ്യാത്മാവായ ആ മുനീന്ദ്രനെ കൈകൂപ്പി. ആ വലിയ പടയെ നോക്കി എല്ലാ സൈന്യങ്ങളേയും പിൻതിരിപ്പിച്ചു. പാണ്ഡവരും അതോടുകൂടി പിൻവാങ്ങി. ദ്രോണൻ പോരിൽ മരിച്ചതോടുകൂടി കൗരവന്മാർ ദുഃഖിതരായി പൻവാങ്ങി.

അങ്ങനെ അഞ്ചുദിവസം പോർനടത്തി പാണ്ഡവന്മാരുടെ പെരുംപട മുടിച്ച് വേദപാരഗനായ ആ ബ്രാഹ്മണൻ, ദ്രോണൻ, രാജാവേ! ബ്രഹ്മലോകത്തിൽ എത്തിച്ചേർന്നു."

**203. ശതരുദ്രീയം –** ധൃതരാഷ്ട്രൻ പറഞ്ഞു: "മഹാരഥനായ ദ്രോണനെ ധൃഷ്ടദ്യുമ്നൻ വധിച്ചതിന്നുശേഷം എന്റെ കൂട്ടരും പാണ്ഡവന്മാരും എന്താണ് ചെയ്തത്?"

സഞ്ജയൻ പറഞ്ഞു: "മഹാരഥനായ ദ്രോണനെ ധൃഷ്ടദ്യുമ്നൻ വധിച്ചതിന്നുശേഷം, കൗരവന്മാർ ഉടഞ്ഞതോടെ കുന്തീപുത്രനായ ധനഞ്ജയൻ തനിക്കു ജയം നല്കിക്കൊണ്ടിരിക്കുന്ന അത്യാശ്ചര്യത്തെക്കണ്ടു ചിന്തിച്ച് ദൈവഗത്യാ വന്നുചേർന്ന വ്യാസനോട് സവിനയം ചോദിച്ചു."

അർജ്ജുനൻ പറഞ്ഞു: "വലിയ പോരാട്ടത്തിൽ തെളിഞ്ഞ ശരങ്ങളെയ്ത് ഞാൻ ശത്രുക്കളെ അറുക്കുന്ന സമയത്ത് അഗ്നിപ്രഭനായ ഒരു പുരുഷൻ എന്റെ മുമ്പേ പോകുന്നതായി ഞാൻ കണ്ടു. ജ്വലിക്കുന്ന ശൂലവുമേന്തി അവൻ ഏതു ദിക്കിലേക്കു പോകുന്നുവോ ആ ദിക്കിൽ എന്റെ വൈരിവർഗ്ഗം തകരുന്നതായി ഞാൻ കണ്ടു. മഹാമുനേ! അവൻ മഥിച്ച ശത്രുക്കളെ ഞാൻ കൊന്നതായി ജനങ്ങൾ വിചാരിക്കുകയാണ്. അവൻ ഭഞ്ജിച്ച പടയെ പിമ്പേ പോയി ഞാൻ എയ്തേല്ക്കുകയാണ്. ഭഗവാനേ! ആ ഉത്തമനായ പുരുഷൻ ആരാണെന്നു ഭവാൻ പറഞ്ഞാലും! ഞാൻ കണ്ട അത്ഭുതതേജസ്സുള്ള ആ ശൂലപാണി ആരായിരിക്കും? അവന്റെ കാൽ നിലത്തു തൊടുന്നില്ല. ശൂലം കൈവിടുന്നില്ല. അദ്ദേഹത്തിന്റെ മഹസ്സാൽ ശൂലത്തിൽ നിന്ന് ആയിരമായിരം ശൂലങ്ങൾ പുറപ്പെടുകയും ചെയ്യുന്നു!"

വ്യസൻ പറഞ്ഞു: "പ്രജാപതികളിൽ പ്രഥമനും, തേജസ്സുകൾക്ക് അധീശനും, ഭുവനനും, ഭൂർഭുവസ്വാമിയും, സർവ്വലോകേശദേവനും, ഈശാനനും വരദനുമായ ശങ്കരനെ ഭവാൻ ദർശിച്ചുവല്ലോ. ഭുവനേശനും വരദനുമായ ആ ദേവനെ ഭവാൻ ആശ്രയിച്ചാലും! ജടയേന്തുന്നവനായ ശിവൻ, മഹാത്മാവായ ഈശാ

നദേവൻ, ത്ര്യക്ഷൻ, മഹാഭുജൻ, രുദ്രൻ, ശിഖി, ചീരാംബരാഢ്യൻ, മഹാദേവൻ, ഹരൻ, സ്ഥാണു, വരദൻ, ഭുവനേശ്വരൻ, ജഗൽപ്രധാനൻ, ജഗൽപ്രിയൻ, അധീശൻ, ജഗദ്ബീജം, ജഗദ്യോനി, ജഗദ്ഗതി, ജയാഢ്യൻ, വിശ്വാത്മാവ്, വിശ്വസൃക്ക്, വിശ്വമൂർത്തി, വിശ്വേശരൻ, വിശ്വനരൻ, കർമ്മാധീശ്വരൻ, ഈശൻ, സ്വയംഭൂ, ശംഭു, ഭൂതേശൻ, ഭൂതഭവ്യഭുവേശൻ, യോഗൻ, യോഗേശ്വരൻ, സർവ്വൻ, സർവ്വലോകേശനായ ഈശൻ, സർവ്വശ്രേഷ്ഠൻ, ജഗച്ഛ്രേഷ്ഠൻ, വരിഷ്ഠൻ, പരമേഷ്ഠി, ത്രൈലോക്യവിധാതാവ്, ത്രൈലോക്യൈകാവലംബനൻ, ജ്ഞാനാത്മാവ്, ജ്ഞാനഗമ്യൻ, ജ്ഞാനാഢ്യൻ, ദുർവ്വിഭാവ്യൻ, പ്രസാദത്താൽ ഇഷ്ടവരം ഭക്തർക്കേകുന്ന ദേവൻ ഇങ്ങനെ പലവിധത്തിൽ പുകഴ്ത്തപ്പെടുന്ന വിശ്വമൂർത്തിയെ ഭവാൻ ദർശിച്ചു!

ആ സ്വാമിയുടെ പാരിഷദന്മാർ ദിവ്യമായ നാനാസ്വരൂപത്തോടുകൂടിയവരാണ്. മുണ്ഡന്മാരും, മുണ്ഡന്മാരും ജടിലന്മാരും, കഴുത്തിടുങ്ങിയവരും, മഹോദരന്മാരും, മഹാകായന്മാരും, മഹോത്സാഹന്മാരും, മഹാകർണ്ണന്മാരും, വികൃതമായ മുഖം, വികൃതമായ പാദം ഇങ്ങനെ വേഷവൈകൃതമുള്ളവരുമാണ്. ഇങ്ങനെയുള്ളവർ പൂജിക്കുന്ന മഹാദേവനായ മഹേശ്വരൻ, ആ ശിവൻ, തേജസ്വി, പ്രസാദത്താൽ നിന്റെ കണ്ണിന്നുമുമ്പിൽ വന്നു നിന്നു! ഹേ, പാർത്ഥാ! രോമാഞ്ചജനകമായ ആ ഘോരമായ പോരിൽ, എപ്പോഴും കർണ്ണൻ, ദ്രൗണി, കൃപൻ മുതലായ മഹേഷ്വാസന്മാർ ഭരിക്കെ ആ സേനയെ മനസ്സുകൊണ്ടു ജയിക്കുവാൻപോലും ആർക്കാണ് കഴിയുക! ബഹുരൂപനും, മഹേഷ്വാസനും, മഹേശ്വരനുമായ ദേവന്നല്ലാതെ മറ്റാർക്കു കഴിയും? അവൻ മുമ്പിട്ടുനില്ക്കുമ്പോൾ എതിർത്തുനില്ക്കുവാൻ ആരുംതന്നെ സമർത്ഥരാവുകയില്ല. അവന്നു തുല്യമായ യാതൊരു ഭൂതവും മൂന്നു ലോകത്തിലുമില്ല.

പോരിൽ ക്രോധിച്ച അവന്റെ ഗന്ധമേറ്റ് ശത്രുക്കൾ ബോധം കെട്ട് ചത്തമാതിരി വീണുപോകും! അവനെ ദ്യോവിൽ ദേവകൾ പോലും കുമ്പിട്ടുനില്ക്കുന്നു! മററുള്ള മർത്ത്യന്മാരും പാരിൽ സ്വർഗ്ഗം നേടിയ മർത്ത്യരും, ഉമേശനും, വരദനും, രുദ്രനുമായ ശിവനെ ഭജിക്കുന്നവരാണ്. അവർ ഈ ലോകത്തിൽ സുഖം നേടുകയും പരലോകത്തിൽ ഗതി നേടുകയും ചെയ്യുന്നു. ഹേ കൗന്തേയാ, നീ ശാന്തനായ അവനെ നിത്യവും നമസ്കരിക്കുക!

രുദ്രൻ, ശിതികണ്ഠൻ, കനിഷ്ഠൻ, സുവർച്ചൻ, കപർദ്ദി, കരാളൻ, ഹര്യക്ഷൻ, വരദൻ, യാമ്യൻ, രക്തകേശൻ, സദ്യൃത്തൻ, ശങ്കരൻ, കാമ്യൻ, ഹരിനേത്രൻ, സ്ഥാണു, ഹരികേശൻ, മുണ്ഡൻ, ഭാസ്കരൻ, സുതീർത്ഥൻ, രംഹസ്സാകുന്ന ദേവദേവൻ, ബഹുരൂപൻ, സർവ്വൻ, പ്രിയൻ, പ്രിയവാസൻ, ഉഷ്ണീഷി, സുവക്ത്രൻ, ഈഢ്വാൻ, സാഹസ്രദൃക്ക്, ഗിരീശൻ, സുശാന്തൻ, പതി, ചീരവസ്ത്രൻ, ഹിരണ്യബാഹു, ഉഗ്രൻ, സർവ്വദിക്പതി, പർജ്ജന്യനാഥൻ, ഭൂതനാഥൻ, വൃക്ഷങ്ങളുടെ പതി, ഗോക്കളുടെ പതി, വൃക്ഷാവൃതാംഗൻ, സേനാനി, അദ്ധ്യക്ഷൻ, സ്രുവഹസ്തൻ, ദേവൻ, ധ്വനി, ഭാർഗ്ഗവൻ, ബഹുരൂപൻ, വിശ്വപതി, മുഞ്ജവാസൻ, സഹസ്രമൂർദ്ധാവ്, സഹസ്രനയനൻ, സഹസ്രബാഹു, സഹസ്രചരണൻ ഇങ്ങനെ ബഹുരൂപത്തിൽ അറിയപ്പെടുന്ന മഹേശ്വരനെ ഹേ കൗന്തേയാ, നീ ശരണം പ്രാപിക്കുക!

വരദൻ, ഭുവനേശൻ, ഉമാപതി, വിരൂപാക്ഷൻ, ദക്ഷയജ്ഞവിഘാതി, പ്രജാപതി, അവ്യഗ്രൻ, അവ്യയൻ, ഭൂതനാഥൻ, വൃഷനാഭൻ, വൃഷാവർത്തൻ, വൃഷകേതു, കപർദ്ദി, വൃഷദർപ്പൻ, വൃഷപതി, വൃഷശൃംഗൻ, വൃഷേശൻ, വൃഷാങ്കൻ, വൃഷഭോദാരൻ, വൃഷഭൻ, വൃഷഭാക്ഷൻ, വൃഷായുധൻ, വൃഷധരൻ, വൃഷഭൂതൻ, മഹേശൻ മഹോദരൻ, മഹാകായൻ, പുലിത്തോൽ ചാർത്തുന്ന ഈശ്വരൻ, ലോകേശൻ, വരദൻ, മുണ്ഡൻ, ബ്രഹ്മണ്യൻ, ബ്രാഹ്മണേഷ്ടൻ, ത്രിശൂലപാണി, ശുഭൻ, ചർമ്മാസിധാരി, പിനാകി, ഖണ്ഡപരശു, ലോകാധീശ്വരൻ, ഈശൻ ഇങ്ങനെ പലപ്രകാരത്തിൽ സ്തുതിക്കപ്പെടുന്ന ശരണ്യനെ ഞാൻ ആശ്രയിക്കുന്നു. ചീരവസ്ത്രനായ ഈശാനദേവനെ ഞാൻ വന്ദിക്കുന്നു. വിത്തേശൻസഖിയായ ദേവദേവനെ ഞാൻ വന്ദിക്കുന്നു.

സുവാസൻ, സുവ്രതൻ, സുധന്വാവ്, ധനുർദ്ധരൻ, ധന്വി, പ്രിയധന്വൻ, ധന്വന്തരൻ, ധന്വൻ, ധന്വാചാര്യൻ, ഉഗ്രായുധൻ, സുരവര്യൻ ഇങ്ങനെ പലവിധത്തിൽ ശോഭിക്കുന്ന ബഹുധന്വിയായ ബഹുരൂപനെ ഞാൻ വന്ദിക്കുന്നു. സ്ഥാണുവിനെ ഞാൻ വന്ദിക്കുന്നു. സുധന്വിക്കു വന്ദനം! ത്രിപുരഘ്നനും ഭവഘ്നനുമായ ദേവനെ ഞാൻ വന്ദിക്കുന്നു. വനസ്പതിയെ, നൃപതിയെ, മാതൃക്കൾക്കു പതിയെ, ഗണങ്ങൾക്കു നാഥനെ ഞാൻ വന്ദിക്കുന്നു! ഗോപതിയും, യജ്ഞപതിയും, അപ്പുകളുടെ പതിയും, ദേവപതിയുമായ ദേവനെ ഞാൻ വന്ദിക്കുന്നു! ദക്ഷയാഗത്തിൽവെച്ച്, പൂഷാവിന്റെ പല്ലടിച്ചു കൊഴിച്ചവനായ ത്ര്യക്ഷനെ, വരദനെ, ഞാൻ നമസ്കരിക്കുന്നു. ഹരനും നീലകണ്ഠനുമായ സ്വർണ്ണകേശനെ ഞാൻ നമസ്കരിക്കുന്നു!

ധീമാനായ മഹാദേവന്റെ ദിവ്യകർമ്മങ്ങളെയെല്ലാം ഞാൻ കേട്ടറിഞ്ഞപ്രകാരം നിന്നോടു പറയാം. ഉലകിൽ ദേവദൈത്യന്മാരും, ഗന്ധർവ്വന്മാരും, നിശാടന്മാരും, ശിവൻ കോപിച്ചാൽ എങ്ങനെ സുഖം നേടും? ഗുഹയിൽപ്പോയി ഒളിച്ചാലും അവനു രക്ഷകിട്ടുകയില്ല.

യജമാനനായ ദക്ഷൻ പണ്ടു വിധിപോലെ ഭരിച്ചിട്ടും യജ്ഞം ചൊടിച്ച് എയ്തു. അപ്പോൾ ഇവൻ നിർദ്ദയനായിത്തീർന്നു. വില്ലുകുലച്ചു ശരംവിട്ടു. ഭയങ്കരമായി ഗർജ്ജിച്ചു. ധർമ്മം എവിടെ ഇല്ലാതായോ അവിടെ സുരന്മാരെല്ലാം ശാന്തി നേടുകയും ചെയ്തു. യജ്ഞം പാഞ്ഞ് ഓടുകയും ശിവൻ കോപിച്ച് നില്ക്കുകയും ചെയ്തപ്പോൾ, ഞാണിന്റേയും കൈയടിയുടേയും ശബ്ദം മുഴങ്ങിക്കൊണ്ടിരുന്നപ്പോൾ എല്ലാ ദേവകളും ഉഴന്നുപോയി. സുരാസുരന്മാരെല്ലാം നിപതിക്കുകയും പാട്ടിൽ വരികയും ചെയ്തു പാർത്ഥാ! ജലാശയങ്ങളൊക്കെ, കടലുകളൊക്കെ കലങ്ങി. ഭൂമി കുലുങ്ങി. മാമലകൾ തകർന്നു വീണു! ദിഗ്ഗജങ്ങൾ വിരണ്ടു. ലോകങ്ങൾ കൂരിരുട്ടിൽ മുങ്ങി കാണാത്തമട്ടിലായി. അങ്ങനെ ലോകം ഉഴന്നപ്പോൾ ശങ്കരൻ രവിയോടുകൂടി എല്ലാ ജ്യോതിസ്സിന്റേയും ശോഭനല്കി ഇരുട്ടുനീക്കി. പേടിച്ചുഴന്ന എല്ലാവർക്കും ശാന്തി നല്കുകയും ചെയ്തു. ഋഷീന്ദ്രന്മാരെല്ലാവരും എല്ലാ ജീവികളും സർവ്വസുഖകാംക്ഷികളും താനും ശാന്തിപ്രാപിച്ചു. പിന്നെ ശങ്കരൻ ചിരിച്ചുകൊണ്ട് പൂഷാവിന്റെനേരെ പാഞ്ഞ് ഏറ്റു. പുരോഡാശം അശിക്കുന്ന സമയത്ത് ഇന്ദ്രന്റെ പല്ലുകളെല്ലാം ശിവൻ തല്ലിക്കൊഴിച്ചു. അപ്പോൾ പേടിച്ചുവിറച്ച ദേവകൾ ഇറങ്ങി ശങ്കരനെ കൈകൂപ്പി വീണ് വാനവർക്കായി പ്രദീപ്തമായ വിശിഖങ്ങൾ വില്ലിൽ തൊടുത്തപ്പോൾ പുകയും തീപ്പൊരിയും ചിന്നി. മിന്നൽക്കാറുപോലെ ജ്വലിക്കുന്ന ശരസഹസ്രങ്ങളെ കണ്ടു ദേവന്മാർ വിറച്ചു! ആ മഹേശ്വരനെ സ്തുതിച്ച്, ഉടനെ ദേവന്മാർ വണങ്ങി. ഉടനെതന്നെ വിശിഷ്ടമായ യജ്ഞഭാഗം രുദ്രന്നു കല്പിച്ചു. അങ്ങനെ ത്രിദശന്മാരെല്ലാം ഭയപ്പെട്ടു ശങ്കരനെ ശരണം പ്രാപിച്ചപ്പോൾ അതികോപനനായ ആ ദേവൻതന്നെ പ്രസാദിച്ച് ആ മഖം പൂർത്തിയാക്കി. ദേവന്മാരെല്ലാം ഭഗ്നന്മാരായി ഭയപ്പെട്ട് ഇന്നും മഹാദേവനെ നമസ്കരിക്കുന്നു.

പണ്ടു വീര്യവാന്മാരായ ദൈത്യന്മാരുടെ മൂന്നു പുരമുണ്ടായി. ഇരുമ്പ്, വെള്ളി, പൊന്ന് എന്നിവയാലാണ് ഓരോന്നും തീർന്നത്. പൊന്മയമായ പുരം കമലാക്ഷന്നും, വെള്ളികൊണ്ടുള്ളതു താരകാക്ഷന്നും, മൂന്നാമനായ വിദ്യുന്മാലിക്ക് ഇരുമ്പുകൊണ്ടുള്ളതുമായിരുന്നു. ഇന്ദ്രൻ തന്റെ സകല ആയുധങ്ങളും

എടുത്തു പ്രയോഗിച്ചാലും അതിനെ നശിപ്പിക്കുവാൻ ശക്തനാവുകയില്ല. അങ്ങനെ അവരുടെ ഉപദ്രവം സഹിക്കാതെ ദേവന്മാർ രുദ്രനെ ശരണം പ്രാപിച്ചു. ഇന്ദ്രാദികളായ സകല വാനവന്മാരും ആ മഹാത്മാവിനോടു പറഞ്ഞു: "മഹേശ്വരാ! ബ്രഹ്മാവ് വരം നല്കുകയാൽ ത്രിപുരവാസികളെല്ലാം ശക്തന്മാരായിരിക്കുന്നു. വരഗർവ്വംകൊണ്ടു വലുതായ ലോകപീഡനം അവർ ചെയ്യുന്നു. അല്ലയോ ദേവാദേവേശാ! നീയല്ലാതെ മറ്റാരും ആ ദൈത്യന്മാരെ പോരിൽ കൊല്ലുവാൻ ശക്തനല്ല. ഈ അസുരരെ അങ്ങുവീഴ്ത്തുകയാണെങ്കിൽ കർമ്മങ്ങൾതോറും ജീവികളെല്ലാം രുദ്രനെ സംബന്ധിക്കുന്നവരായി ഭവിക്കും." ശങ്കരൻ ദേവകളുടെ പ്രാർത്ഥന കേട്ട് ആപ്രകാരമാകാമെന്ന് ഏറ്റുപറഞ്ഞ്. ദേവകളുടെ ഹിതത്തിന്നായി ഉദ്യമിച്ചു.

ഗന്ധമാദനവിന്ധ്യപർവ്വതങ്ങൾ കൊടിത്തണ്ടാക്കി. കടലും കാടുമടക്കമുള്ള ഭൂമിയെ തേരാക്കി. അനന്തൻ എന്ന സർപ്പത്തെ അക്ഷമാക്കി. സൂര്യചന്ദ്രന്മാരെ രഥചക്രങ്ങളാക്കി. വണ്ടിച്ചക്രത്തിന്റെ ആണിയായി പുഷ്പദന്തം, ഏലാപുത്രൻ എന്നിവരെയാക്കി. തക്ഷകനെ കുതിരകളെക്കെട്ടാനുള്ള കയറാക്കി. മലയത്തെ യൂപമാക്കി. എല്ലാ ജീവജാലങ്ങളേയും ചേർത്തു തേരിൽക്കയറുവാനുള്ള ചവിട്ടുപടി തീർത്തു. ഇങ്ങനെ പ്രതാപവാനായ ശിവൻ യുദ്ധത്തിന്നു സജ്ജനായി. നാലു വേദങ്ങളെ തേരിൽക്കെട്ടാനുള്ള നാലു കുതിരകളാക്കി. ഉപവേദങ്ങളെ കടിഞ്ഞാണിന്മേലുള്ള കടിയാക്കി. ഗായത്രി സാവിത്രിമാരെ ഈശൻ കടിഞ്ഞാണാക്കി. 'ഓങ്കാരം' ചമ്മട്ടിയാക്കി. ബ്രഹ്മാവിനെ സൂതനാക്കി. മന്ദരപർവ്വതത്തെ ഗാണ്ഡീവമാക്കി. ഞാണ് വാസുകിയാക്കി. വിഷ്ണുവിനെ ബാണമാക്കി. അഗ്നിയെ ശല്യ (അമ്പിന്റെ മുന)യാക്കി. വായുവെ ചിറകാക്കി. അന്തകനെ പക്ഷിത്തൂവലാക്കി. തടിത്തിനെ (മിന്നലിനെ) അമ്പു മൂർച്ചകൂട്ടാനുള്ള ചാണയാക്കി. മേരുപർവ്വതത്തെ കൊടിയാക്കി. അങ്ങനെ സർവ്വദേവമയമായ ദിവ്യരഥത്തിൽ കയറി ശിവൻ, യോധരിൽ ഉത്തമനായ സ്ഥാണു, പുറപ്പെട്ടു. അസുരന്മാർക്ക് അന്തമേകുന്നവനും ശ്രീമാനും അതുല്യവിക്രമനും, വാനോരും താപസളഷീന്ദ്രന്മാരും പുകഴ്ത്തുന്ന ദിവ്യവും അപ്രതിമവുമായ മഹേശ്വരസ്ഥാനത്തു വിളങ്ങുന്ന പ്രഭു അങ്ങനെ സ്ഥാണുവായി ആയിരം വർഷം നിന്നു. ആകാശത്ത് ആ മൂന്നു പുരങ്ങളും ഒത്തുകൂടിയ സമയത്ത് ത്രിശല്യമായ ത്രിപർവ്വം (മൂന്നു മൂർച്ചയുള്ള ശരം )കൊണ്ട് ആ പുരങ്ങളെ തകർത്തു. ത്രിപുരന്മാരായ ദാനവന്മാർ എതിർത്തുനോക്കുവാൻപോലും ശക്തരായില്ല. വിഷ്ണുസോമകന്മാരോടുകൂടി കാലാഗ്നിചേർന്ന ആ ശരം പുരങ്ങൾ ചുട്ടു.

അങ്ങനെ ത്രിപുരദഹനം ചെയ്തു നില്ക്കുന്ന ദേവന്റെ രൂപം കാണുവാനായി പാർവ്വതീദേവി ചെന്നു. അഞ്ചുശിരസ്സുള്ള ഒരു ഉണ്ണിയായി പാർവ്വതിയുടെ അങ്കത്തിൽ ഇരിക്കുന്ന അവനെ ഇതാരാണ് എന്നു ദേവി സുരന്മാരോടു ചോദിച്ചു. പാർവ്വതി പരീക്ഷിക്കുവാൻ ചോദിച്ചതാണ്. ഉടനെ വജ്രമെടുത്ത് ദേവേന്ദ്രൻ ആ കുട്ടിയുടെനേരേ അസൂയയോടെ പ്രഹരിച്ചു. ഉടനെ സർവലോകേശ്വരനായ പ്രഭു ചൊടിച്ച് ഇന്ദ്രന്റെ വജ്രമേന്തുന്ന കൈ സ്തംഭിപ്പിച്ചു. സർവ്വലോകേശ്വരനായ ദേവൻ പിന്നെ ചിരിച്ചു! അങ്ങനെ ഭുജം സ്തംഭിച്ചുപോയ ഇന്ദ്രൻ ദേവവർഗ്ഗങ്ങളോടുകൂടി അവ്യയനായ ബ്രഹ്മദേവനെ ശരണം പ്രാപിച്ചു. തല കുമ്പിട്ട് ബ്രഹ്മാവിനോട് അവർ കൈകൂപ്പി ഇപ്രകാരം പറഞ്ഞു: "ബ്രഹ്മാവേ! പാർവ്വതിയുടെ അങ്കത്തിൽ അത്ഭുതമായ രൂപത്തിൽ ബാലന്റെ ആകൃതിയിൽ കണ്ടവനെ ഞങ്ങൾ കൈകൂപ്പിയില്ല. മാനിച്ചില്ല! എന്നാൽ അവൻ ഞങ്ങളെ ജയിച്ചു. ഞങ്ങൾ ഭവാനോടു ചോദിക്കുന്നു, കളിയിൽ ഞങ്ങളെ ജയിച്ച, യുദ്ധംചെയ്യാതെതന്നെ ഞങ്ങളെ പരാജയപ്പെടുത്തിയ, ഇന്ദ്രതുല്യനായ ആ ബാലൻ ആരാണ്?" അവർ പറഞ്ഞതു കേട്ട് ബ്രഹ്മജ്ഞപ്രവരനായ ബ്രഹ്മദേവൻ ധ്യാനിച്ചതിന്നുശേഷം ഇപ്രകാരം പറഞ്ഞു: "ആ ബാലൻ ഭഗവാൻ ശിവൻ ആകുന്നു!" പിന്നേയും ഭഗവാൻ ബ്രഹ്മൻ ഇന്ദ്രാദിസുരന്മാരോടു പറഞ്ഞു: "ചരാചരങ്ങളടങ്ങിയ ഈ ജഗത്തിന്റെ നാഥനാണ് ഭഗവാനായ ഹരൻ. ആ മഹേശ്വരനേക്കാൾ മേലെ മറ്റൊന്നുംതന്നെ പ്രപഞ്ചത്തിലില്ല. പാർവ്വതിയോടുകൂടി നിങ്ങൾ കണ്ട മഹാദ്യുതിയായ ആ ദേവൻ പാർവ്വതിക്കു വേണ്ടി ബാലരൂപമെടുത്തതാണ്. എന്നോടുകൂടി നിങ്ങൾ അവന്റെ സമീപത്തേക്കു വരിക! ആ ദേവൻ സർവ്വലോകേശ്വരനും പ്രഭുവുമാണ്." ഈ ലോകേശ്വരനെ കണ്ടിട്ട് ദേവകൾ അറിഞ്ഞില്ല. പ്രജാപതികളോടുകൂടിച്ചെന്ന ആരും ബാലാർക്കസമകാന്തിയായ ലോകനാഥനെക്കണ്ടിട്ട് അറിഞ്ഞില്ല. ഉടനെ ബ്രഹ്മാവ് ഒറ്റയ്ക്കുചെന്നു മഹേശ്വരനെ കണ്ടു. ശ്രേഷ്ഠനായ ശിവനെ മനസ്സിൽ ഓർത്ത് ബ്രഹ്മാവ് വന്ദിച്ചു."

ബ്രഹ്മാവു പറഞ്ഞു: "അങ്ങ് ഉലകിന് യജ്ഞമാണ്! അങ്ങ് ഉലകിന് ഗതിയാണ്. അങ്ങ് ഉലകിന് പരായണമാണ്! അങ്ങു ഭവനാണ്, മഹാദേവനാണ്, പരമപദമായ ധാമമാണ്. അങ്ങ് ഈ ലോകം തിങ്ങിനില്ക്കുന്നു. അശേഷചരാചരവും തിങ്ങി അങ്ങ് വിളങ്ങുന്നു! ഭൂതഭവ്യേശാ! ഭഗവാനേ, ലോകനാഥാ, ജഗൽപതേ! ഭവാന്റെ ക്രോധത്താൽ ആർത്തനായ ശക്രനിൽ അങ്ങ് കനിഞ്ഞാലും!"

വ്യാസൻ പറഞ്ഞു: "ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞപ്പോൾ മഹേശ്വരൻ പ്രീതനായി, പ്രസാദിക്കുന്നതിന്നു ചിന്തിച്ചു. അട്ടഹാസം മുഴക്കി. പിന്നെ ഉമാരുദ്രന്മാരെ ആ സുരന്മാർ പ്രസാദിപ്പിച്ചു. വജ്രിയുടെ കൈ പിന്നെ മുമ്പത്തെമാതിരിയാവുകയുംചെയ്തു. പത്നിയോടുകൂടിയ വൃഷധ്വജൻ, ദക്ഷയജ്ഞം മുടിച്ച ആ ദേവൻ, വാനോരിൽ സുരശ്രേഷ്ഠനാണ്.

അവൻ രുദ്രനാണ്, ശിവനാണ്, ശർവ്വനാണ്, സർവ്വജ്ഞനുമാണ്. അവൻ അഗ്നിയാണ്, ഇന്ദ്രനാണ്, വായുവാണ്, അശ്വികളാണ്, വിദ്യുത്താണ്, ഭവനാണ്, പർജ്ജന്യനാണ്, അനഘനായ മഹാദേവനാണ്. അവൻ ചന്ദ്രനാണ്, ഈശാനനാണ്, സൂര്യനാണ്, വരുണനാണ്, യമനാണ്, മൃത്യുവാണ്, കാലനാണ്. രാവും പകലും അവൻതന്നെയാണ്. മാംസാർദ്ധവും. മാംസവും, ഋതുവും, സന്ധ്യയും, വത്സരവും അവൻതന്നെയാണ്. ധാതാവും, വിധാതാവും, വിശ്വാത്മാവും, വിശ്വകൃത്തും, സർവ്വദേവന്മാരുടേയും ദേഹവും, എല്ലാ ദേഹവും വഹിക്കുന്നവനും അവൻതന്നെയാണ്. ദേവന്മാർ വാഴ്ത്തുന്ന ഏകദേവൻ അവനാണ്. പല ദേവനായി വിളങ്ങുന്നതും ഈ ഏകദേവനാണ്! ആ ദേവന്ന് നൂറായിരം വിധത്തിലും നൂറായിരമായും ദേഹമുണ്ട്. ഇവ രണ്ടും വൈദികദ്വിജന്മാർ അറിയുന്നു. രണ്ടുവിധത്തിൽ അവനെ അറിയാം. ഘോരയും ശിവയുമായ രണ്ടു മൂർത്തികളായിക്കാണാം. അവന്റെ ഘോരമായ മൂർത്തി അഗ്നിയും, വിഷ്ണുവും, പ്രഭാകരനുമാണ്. സൗമ്യമായ മൂർത്തി ജലം, നക്ഷത്രങ്ങൾ, ചന്ദ്രൻ എന്നിവയുമാണ്. വേദാംഗോപനിഷത്തുക്കളും അദ്ധ്യാത്മനിശ്ചയമായ പുരാണങ്ങളും എന്നിവയിൽ പരമായ ഗുഹ്യമായത് എല്ലാം മഹേശ്വരൻതന്നെയാണ്.

ഇപ്രകാരമുള്ള മഹാദേവൻതന്നെ വലുത്. ഭഗവാനായ അജനാണ് ശിവൻ. എനിക്ക് കെല്പു പോരാ ആ മഹാത്മാവിന്റെ ഗുണങ്ങളെല്ലാം ശരിക്കും പറയുവാൻ. ആയിരംവർഷങ്ങൾ പറഞ്ഞാലും, എപ്പോഴും പറഞ്ഞാലും ഒടുങ്ങുന്നതല്ല അർജ്ജുനാ, അദ്ദേഹത്തിന്റെ മാഹാത്മ്യം.

എല്ലാ ഗ്രഹഗ്രസ്തരേയും, എല്ലാ പാപാഢ്യരേയും തന്നെ ശരണം പ്രാപിച്ചവർ ആരായാലും ശരി, അദ്ദേഹം രക്ഷിക്കും. ആയുസ്സും ആരോഗ്യവും ഏററവും വലിയ കാമങ്ങളും അവൻ

മനുഷ്യർക്കു നല്കും. പിന്നെ നന്ദിപ്പിക്കുകയുംചെയ്യും. ഇന്ദ്രാദിദേവന്മാരിലുള്ള എല്ലാ ഐശ്വര്യവും ഇവന്റെയാകുന്നു. പാരിൽ മർത്ത്യർക്ക് ശുഭാശുഭങ്ങൾ നിശ്ചയിക്കുന്നത് ശിവനാണ്. കാമങ്ങളുടെ ഈശ്വരത്വംമൂലം ഇവൻ ഈശ്വരനാണ്. മഹാഭൂതങ്ങൾക്ക് ഈശ്വരനാകയാൽ മഹേശ്വരനാണ്. പലേടവും പലേ രൂപത്തിൽ വിശ്വമൊക്കെ നിറഞ്ഞവനാണ് ഇവൻ.

ആ ദേവന്റെ വക്ത്രം സമുദ്രത്തിൽ നില്ക്കുന്നു. ജലഹവ്യം ഭുജിക്കുന്ന മുഖം ബഡവാമുഖമെന്നു വിശ്രുതമാണ്. ഈ ദേവൻ നിത്യവും ശ്മശാനത്തിൽ വാഴുന്നു. ജനങ്ങൾ വീരസ്ഥാനത്തിൽ ഈശ്വരന്ന് യജിക്കുന്നു. അവന്റെ ദീപ്തമായ രൂപം പലമട്ടിലാകുന്നു. മനുഷ്യർ പാരിൽ പൂജിക്കുന്നവയും വാഴ്ത്തിവരുന്നവയുമായി അനേകം രൂപങ്ങളുണ്ട്. യഥാർത്ഥമായി ഇവന്നുള്ള നാമം പലേവിധത്തിലാണ്. വിഭുത്വം ചിന്തിച്ച് ഒരുവക; മഹത്ത്വമോർത്ത് മറ്റൊരുവക; കർമ്മവൃത്തിയോർത്ത് വേറെ വിധത്തിൽ. വേദത്തിൽ ഇവന്റെ ഉത്തമമായ ശതരുദ്രീയം പറയുന്നു. ആ മഹാന്റെ ഉപസ്ഥാനം അനന്തരുദ്രം എന്നാണ്. കേവലം ദിവ്യമാനുഷകർമ്മങ്ങൾക്ക് ഈ ദേവൻ പ്രഭുവാണ്. ഈ ദേവൻ പ്രഭുവും വിഭുവും മഹാനും വിശ്വം നിറഞ്ഞവനുമാണ്. ഇവനെ ആദ്യമുണ്ടായവൻ (ജ്യേഷ്ഠൻ) എന്ന് ബ്രാഹ്മണരും മുനീന്ദ്രന്മാരും പറയുന്നു. ദേവന്മാർക്ക് ഇവൻ മുൻപനാണ്. എന്തുകൊണ്ടെന്നാൽ, അഗ്നിയുണ്ടായത് ഇവന്റെ മുഖത്തുനിന്നാണ്. പശുക്കളെ പാലിച്ച് അവയാൽ രമിക്കുന്നവനാകയാൽ അവയ്ക്ക് അധിപനായി, ശ്രേഷ്ഠമായ പശുപതിത്വം നേടി. നിത്യമായ ബ്രഹ്മചര്യത്തോടുകൂടി ഇവന്റെ ലിംഗത്തിന്റെ നില്പുകൊണ്ട് ലോകരെ സന്തോഷിപ്പിക്കുന്നതുകൊണ്ട് (മഹനം ചെയ്യുന്നതുകൊണ്ട്) ഇവൻ മഹേശ്വരനായി. ഋഷികൾ, ദേവകൾ, ഗന്ധർവ്വർ, അപ്സരസ്ത്രീകൾ എന്നിവരെല്ലാം ഇവന്റെ ലിംഗം (ശിവലിംഗം) പൂജിക്കുന്നുണ്ട്. അത് ഊർദ്ധ്വത്തിൽ നില്ക്കുന്നതാണ്. അതിനെ പൂജിക്കുന്നതായാൽ മഹേശ്വരൻ മോദിക്കുന്നു. സുഖിയായി, പ്രീതനായി, ശങ്കരൻ പ്രഹർഷിക്കുന്നു. ഭൂതഭവ്യഭവൽപ്രായനായ ഇവന്റെ രൂപം പലതാകയാൽ ചരാചരജഗത്തെല്ലാം അതുകൊണ്ട് ബഹുരൂപനാകുന്നു. ഏകാക്ഷനായി ജ്വലിക്കുന്നവനും, എല്ലായിടത്തും അക്ഷിയുള്ളവനും, ക്രോധത്താൽ വിശ്വാവേശമാർന്നവനുമാണ്; അതിനാൽ ശർവ്വനാണ്. അവനെ ധൂമ്രരൂപത്താൽ ധൂർജ്ജടിയെന്നു പറയുന്നു. വിശ്വത്തിൽ ദേവകൾ ഉൾപ്പെട്ടവനാകയാൽ വിശ്വരൂപനാണ്. ഈ ഭുവനേശനെ മൂന്നു ദേവികളും, ദ്യോവ്, അപ്പ്, ഭൂമി എന്നീ മൂന്നു ദേവികളും, പൂജിക്കുന്നതുകൊണ്ടാണത്രേ ത്ര്യംബകനായത്.

സർവ്വ അർത്ഥവും സർവ്വകർമ്മത്തിലും എന്നും വളർത്തുന്നവൻ, ശിവം മനുഷ്യർക്ക് ഇച്ഛിക്കുന്നവൻ, അതുകൊണ്ട് ഇവൻ ശിവനാകുന്നു. അയുതാക്ഷനും, സഹസ്രാക്ഷനും, എല്ലായിടത്തും അക്ഷിയുള്ളവനും, മഹാവിശ്വം കാക്കുന്നവനുമാകയാൽ, മഹാദേവനായി. ഊർദ്ധ്വസ്ഥിതിയിൽ നില്ക്കുന്നവനും പ്രാണോൽപത്തിയിൽ നില്ക്കുന്നവനും സ്ഥിതി ലിംഗനുമാകയാൽ അവൻ സ്ഥാണുവാകുന്നു.

സൂര്യചന്ദ്രന്മാരും ഉലകിൽ വിളങ്ങുന്ന എല്ലാ ശോഭാജാലങ്ങളും മുക്കണ്ണനെ കേശങ്ങളാകയാൽ വ്യോമകേശനായി. ബ്രഹ്മാവ്, ഇന്ദ്രൻ, വരുണൻ, യമൻ, വിത്തേശൻ ഇവരെ നിഗ്രഹിച്ച് ഹരിക്കുന്നവനാകയാൽ ദേവൻ ഹരനാണ്. ഭൂതം, ഭവ്യം, ഭവിഷ്യത്ത്, മറ്റുള്ളതൊക്കെയും ഭവനാണ്. അതിനാൽ ഭൂതഭവ്യഭവോത്ഭവനായി. ശരീരത്തിൽ വിഷമസ്ഥനും പ്രാണികൾക്കു സമനുമാണ്. വിഷമസ്ഥന്മാരായ ശരീരികളിൽ പ്രാണാപാനവായുക്കളാണ്. ഈ മഹാത്മാവിന്റെ വിഗ്രഹവും ലിംഗവും പൂജചെയ്താൽ ഈ ലിംഗപൂജകന് എപ്പോഴും മഹത്തായ ശ്രീയുണ്ടാകും. ഊരുകൊണ്ട് അർദ്ധം ആഗ്നേയവും, സോമാർദ്ധം ശിവാതനുവും അപ്രകാരമാകുന്നു ശരീരം. അതു പോലെത്തന്നെ ആത്മാവിന്റെ അർദ്ധം അഗ്നിയും അർദ്ധം സോമനുമാകുന്നു. വാനോരേക്കാൾ ദീപ്തമായ തേജോമയമാണ് ശിവന്റെ ശരീരം. മാനുഷരിൽ ഭാസിക്കുന്നത് ഘോരമായ അഗ്നിമയിയായ തനുവാകുന്നു. ആ മഹേശ്വരന്റെ ശിവയായ തനു ബ്രഹ്മചര്യം ചരിക്കുന്നു. ഘോരയായ തനുകൊണ്ട് ഈശ്വരൻ എല്ലാം ഭക്ഷിക്കുകയും ചെയ്യുന്നു. ദഹിപ്പിക്കുന്നവനായ ഇവൻ ഏറ്റവും തീക്ഷ്ണനും ഉഗ്രനും പ്രതാപവാനുമാണ്. മാംസശോണിതമജ്ജാദികൾ ഭക്ഷിക്കുന്നതുകൊണ്ട് ഇവൻ രുദ്രനായി. കപി എന്നാൽ ശ്രേഷ്ഠൻ എന്നാണ് അർത്ഥം. വൃഷം എന്നാൽ ധർമ്മം എന്നുമാണ്. ആ ദേവദേവൻ അക്കാരണത്താൽ വൃഷാകപിയായി. കണ്ണുകൾകൊണ്ട് ബലമായി മഹേശ്വരൻ മിഴിക്കും. നെറ്റിമേൽ കണ്ണു സൃഷ്ടിച്ചു. അതുകൊണ്ട് മുക്കണ്ണനായി.

ഈ ദേവനായ മഹാദേവനാണ് പാർത്ഥാ, നിന്റെ മുമ്പിൽ കണ്ടവനായ ദേവൻ പിനാകിയായ മഹേശ്വരൻ നിന്റെ മുമ്പിൽനിന്നു പോരിൽ ശത്രുക്കളെ കൊന്നത് നീ കണ്ടു! നീ ജയദ്രഥവധത്തിന്നു സത്യംചെയ്തില്ലേ സന്മതേ! അന്നു കൃഷ്ണൻ സ്വപ്നത്തിൽ ആരെയാണ് ശൈലമൗലിയിൽ കാട്ടിത്തന്നത്. അവൻ ഈ ഭഗവാനായ ദേവനാണ്. പോരിൽ നിന്റെ മുമ്പിൽനിന്നു പോരാടുകയാണ്. ദാനവന്മാരെ നീ കൊന്ന ദിവ്യാസ്ത്രങ്ങൾ നല്കിയ ദേവനാണ്! ധന്യവും യശസ്യവും ആയുഷ്യവും പുണ്യവുമായ വേദങ്ങൾപോലെയാണ് ദേവദേവന്റെ ചരിത്രമടങ്ങിയ ശതരുദ്രീയം അർജ്ജുനാ! സർവ്വാർത്ഥസാധനവും പുണ്യവും പാപനാശനവുമാണ്. എല്ലാ പാപങ്ങളേയും, ദുഃഖത്തേയും ഭയത്തേയും അതു നശിപ്പിക്കും. ഈ സ്തോത്രം ചതുർവ്വിധം കേൾക്കുന്നവൻ എപ്പോഴും ശത്രുക്കളെ ജയിച്ച് രുദ്രലോകത്തു പൂജ്യനായി ഭവിക്കും.

ദിവ്യമായ ഈ മഹാത്മാവിന്റെ ചരിതം യുദ്ധത്തെ സംബന്ധിക്കുന്നതാണ്. ശുഭമാണ്. ശതരുദ്രീയം ചൊല്ലുന്നവന്നും ശതരുദ്രീയം കേൾക്കുന്നവന്നും നിത്യവും ശ്രേയസ്സുണ്ടാകും. മർത്ത്യജാതിയിൽ വിശ്വേശദേവനിൽ ഭക്തി ആർക്കുണ്ടോ അവൻ ശ്രേഷ്ഠമായ കാമങ്ങൾ ത്ര്യംബകപ്രീതികൊണ്ടു നേടും.

എടോ കൗന്തേയാ, ചെല്ലൂ! പൊരുതൂ! നിനക്ക് ഒരിക്കലും തോൽവിപററുകയില്ല. നിന്റെ അടുത്തു മന്ത്രിയായി രക്ഷചെയ്തുകൊണ്ട് ജനാർദ്ദനൻ ഉണ്ടല്ലോ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ! ഇപ്രകാരം പോരിന്നിടയ്ക്ക് പരാശരസുതനായ വ്യാസഭഗവാൻ വന്ന് അർജ്ജുനനെക്കണ്ട് സംസാരിച്ച് വന്നവഴിക്കുതന്നെ മടങ്ങിപ്പോയി."

**204. ദ്രോണപർവ്വഫലശ്രുതി –** സഞ്ജയൻ പറഞ്ഞു: "അഞ്ചുദിവസം മഹാഘോരമായ യുദ്ധംചെയ്ത് മഹാബലനായ ബ്രാഹ്മണൻ ഹതനായി. രാജാവേ, അദ്ദേഹം ബ്രഹ്മലോകംപ്രാപിച്ചു. വേദം ചൊല്ലിയാലുള്ള ഫലം ഈ പർവ്വം ചൊല്ലിയാലും സിദ്ധിക്കുന്നതാണ്. അഭീരുക്കളായ ക്ഷത്രിയന്മാരുടെ പേര് ഇതിലാണല്ലോ പുകഴ്ത്തപ്പെടുന്നത്! ഈ പർവ്വത്തെ ചൊല്ലുന്നവന്നും, നിത്യവും കേൾക്കുന്നവന്നും, ഘോരകർമ്മംചെയ്ത മഹാപാപം ഒഴിഞ്ഞുപോകും. ഈ പർവ്വം ചൊല്ലുന്ന ബ്രാഹ്മണർക്ക് യജ്ഞപ്രാപ്തിയും, ക്ഷത്രിയന്മാർക്ക് ഘോരമായ പോരിൽ വിജയവും, ശേഷം ജാതിക്കാർക്ക് അഭീഷ്ടസിദ്ധിയും, ഐശ്വര്യാദികളും, പുത്രപൗത്രലാഭാദികളും ലഭിക്കുന്നതാണ്."

# കർണ്ണപർവ്വം

* "നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## കർണ്ണവധപർവ്വം

**1. ജനമേജയവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ദ്രോണൻ വീണതിന്നുശേഷം ദുര്യോധനാദികളായ രാജാക്കന്മാർ വല്ലാത്ത ഉദ്വേഗത്തോടെ ദ്രോണപുത്രന്റെ അടുത്തേക്ക് ഓടി. കശ്മലപ്പെട്ടുഴന്ന് ദ്രോണനെപ്പറ്റി ദുഃഖിച്ചു ശോകാർത്തരായി കൃപീസുതനെ അവർ ഉപാസിച്ചു. ശാസ്ത്രയുക്തി ഓർത്ത് ഒട്ടുസമയം അവർ ആശ്വസിച്ചു. രാത്രിയായപ്പോൾ രാജാക്കൾ താന്താങ്ങളുടെ കുടീരങ്ങളിൽ ചെന്നിരുന്നു. ആ ഗൃഹങ്ങളിൽ രാജാക്കൾക്കു ശാന്തി ലഭിച്ചില്ല കൗരവാ! തീവ്രമായ നാശങ്ങൾ ഓർത്ത് അവർക്ക് ഉറക്കംവന്നില്ല. വിശേഷിച്ചു കർണ്ണനും, ദുര്യോധനനും, ദുശ്ശാസനനും, ശകുനിയും ഉറങ്ങാതെതന്നെ ഒന്നിച്ചിരുന്നു. ദുര്യോധനഗൃഹത്തിന്റെ കിടപ്പറയിൽ ഒത്തുചേർന്ന് ആ പൂജ്യന്മാർ തങ്ങൾ പാണ്ഡവർക്കേല്പിച്ച ക്ളേശങ്ങളെപ്പറ്റി ഓരോന്നു ചിന്തിച്ചു. ചൂതിൽ ക്ളേശിപ്പിച്ച കഥ, കൃഷ്ണയെ സഭയിൽക്കയറ്റിയത് ഇവയോരോന്നും ഓർത്തോർത്ത് അവർ ഉദ്വിഗ്നചിത്തരായി അനുതപിച്ചു. ചൂതിൽപ്പറ്റിച്ച കഷ്ടപ്പാടു ചിന്തിച്ചുകൊണ്ടിരുന്ന അവർക്ക് ദുഃഖംകൊണ്ട് അന്നത്തെ രാത്രി ഒരു നൂറ്റാണ്ടുപോലെ ദീർഘമായിത്തോന്നി. പിന്നെ പ്രഭാതമായപ്പോൾ ദൈവനിയോഗത്താൽ നിൽക്കുന്ന അവർ വിധിപ്രകാരം വേണ്ട കർമ്മങ്ങളെല്ലാം ചെയ്തു. അവശ്യമായ കാര്യങ്ങൾ ചെയ്ത് അവർ ആശ്വസിച്ചു.

പിന്നെ അവർ പടകൂട്ടുവാൻ ആജ്ഞനല്കി യുദ്ധത്തിന്നിറങ്ങി. കർണ്ണനെ സേനാനിയാക്കി കാപ്പുകെട്ടുകയെന്ന മംഗളകർമ്മം നടത്തി. തയിർ, നെയ്യ്, അക്ഷതങ്ങൾ, നിഷ്കങ്ങൾ, ഗോക്കൾ, സുവർണ്ണങ്ങൾ, നല്ല വസ്ത്രങ്ങൾ എന്നിവ ബ്രാഹ്മണർക്കു ദാനം ചെയ്ത് അവരിൽനിന്ന് നല്ല ആശീർവ്വാദങ്ങൾ വാങ്ങി.

അപ്രകാരംതന്നെ പാർത്ഥന്മാരും പൂർവ്വാഹ്നക്രിയചെയ്തു രാജാവേ! ശിബിരംവിട്ട് പോരിന്നു നിശ്ചയംചെയ്ത് ഇറങ്ങി.

അതിന്നുശേഷം രോമാഞ്ചജനകമായ ഭയങ്കരയുദ്ധം പരസ്പരം ജയം കാംക്ഷിക്കുന്ന കുരുപാണ്ഡവന്മാർ തമ്മിൽ നടന്നു. ഇങ്ങനെ അവർ തമ്മിൽ രണ്ടുദിവസം പൊരിഞ്ഞ യുദ്ധം ചെയ്തു. കർണ്ണൻ സേനാനിയായി നടന്ന ദാരുണമായ ആ യുദ്ധത്തിൽ വളരെയധികം ശത്രുക്കളെ കർണ്ണൻ കൊന്നൊടുക്കി. ധൃതരാഷ്ട്രജന്മാർ കാൺകെ കർണ്ണൻ അർജ്ജുനനാൽ വീഴ്ത്തപ്പെട്ടു. ഉടനെ സഞ്ജയൻ ഹസ്തിനപുരത്തിൽച്ചെന്ന് അവിടെ നടന്ന സംഭവങ്ങൾ ഉണ്ടായവിധം എല്ലാം ധൃതരാഷ്ട്രരാജാവിനെ ഉണർത്തി."

ജനമേജയൻ പറഞ്ഞു: "ഭീഷ്മനും, മഹാരഥനായ ദ്രോണനും വീണതു കേൾക്കുകയാൽ വൃദ്ധനായ അംബികാപുത്രൻ, ധൃതരാഷ്ട്രൻ, വല്ലാതെ ദുഃഖിച്ചു. ദുര്യോധനഹിതം നോക്കുന്ന കർണ്ണൻ വീണതു കേട്ടപ്പോൾ, അല്ലയോ ദ്വിജേന്ദ്രാ, ആ രാജാവ് എങ്ങനെ പ്രാണധാരണംചെയ്തു? രാജാവ് അവനിലാണല്ലോ തന്റെ എല്ലാ മക്കളുടേയും വിജയം ആശിച്ചിരുന്നത്. അവൻ മരിച്ചിട്ടു പിന്നെ ധൃതരാഷ്ട്രൻ എങ്ങനെ പ്രാണധാരണം ചെയ്തു? കഷ്ടപ്പാടിൽപ്പെട്ടവർക്കും ചാകുവാൻ വിഷമമുണ്ടെന്നു ഞാൻ കാണുന്നു. കർണ്ണൻ മരിച്ചു എന്നു കേട്ടിട്ടും രാജാവ് മരിക്കാതിരുന്നില്ലേ? ഇപ്രകാരംതന്നെ ഭീഷ്മനേയും, ബാൽഹീകനേയും, ഭൂരിശ്രവസ്സിനേയും, സോമദത്തനേയും, ദ്രോണനേയും, മറ്റു സുഹൃത്തുക്കളേയും, പുത്രന്മാരേയും, പൗത്രന്മാരേയും വീഴ്ത്തിയതായിക്കേട്ടിട്ടും രാജാവ് പ്രാണൻ ത്യജിച്ചില്ലല്ലോ ദ്വിജാ! ശരിക്ക് ഇതൊക്കെ എന്നോടു വിസ്തരിച്ചു പറഞ്ഞുതരൂ! പൂർവ്വന്മാരുടെ ചരിത്രം കേട്ടിട്ട് എനിക്കു മതിയാവുന്നില്ല."

**2. സഞ്ജയനും ധൃതരാഷ്ട്രനും തമ്മിൽ സംവാദം** – വൈശമ്പായനൻ പറഞ്ഞു: "കർണ്ണനെ കൊന്നതിന്നുശേഷം അന്നു രാത്രി സഞ്ജയൻ ദീനനായി വായുവേഗമുള്ള കുതിരകളെപ്പൂട്ടിയ തേരോടിച്ചു ഹസ്തിനപുരിയിലെത്തി. അവിടെ ചെന്ന് അവൻ മനസ്സുഴന്ന് ബന്ധുക്ഷയത്താൽ ദുഃഖിച്ചിരിക്കുന്ന ധൃതരാഷ്ട്രന്റെ അരമനയിൽ കയറിച്ചെന്നു. ദുഃഖംകൊണ്ടു തുണയില്ലാത്തവനായി, ഓജസ്സുകെട്ടിരിക്കുന്ന രാജാവിനെ ക്കണ്ടു തൊഴുത് രാജാവിന്റെ പാദത്തിൽ കുമ്പിട്ടു കൈകൂപ്പി. ധൃതരാഷ്ട്രരാജാവിനെ വിധിപോലെ അവൻ പൂജിച്ചു. 'ഹാ! കഷ്ടം!' എന്ന് ഉച്ചരിച്ചതിന്നുശേഷം ഇപ്രകാരം പറയുവാൻ തുടങ്ങി. 'രാജാവേ, ഞാൻ സഞ്ജയനാണ്. അങ്ങയ്ക്കു സൗഖ്യം തന്നെയല്ലേ? സ്വന്തം കുറ്റംകൊണ്ട് ആപത്തിൽ പതിച്ച ഭവാൻ മോഹിക്കുന്നില്ലല്ലോ? സ്വബോധം വിട്ടിട്ടില്ലല്ലോ? വിദുരനും, ദ്രോണനും, ഭീഷ്മനും, കൃഷ്ണനും ഉപദേശിച്ച ഹിതോക്തികൾ കൈക്കൊള്ളാതിരുന്നതിൽ ഭവാൻ വ്യസനിക്കുന്നില്ലല്ലോ? രാമൻ, നാരദൻ, കണ്വൻ മുതലായവർ സഭയിൽ വന്നു പറഞ്ഞ ഹിതോപദേശങ്ങൾ കൈക്കൊള്ളാഞ്ഞതോർത്തു ഭവാൻ വ്യസനിക്കുന്നില്ലല്ലോ? ഭവാന്റെ ഹിതം നോക്കുന്ന ഭീഷ്മദ്രോണാദികളായ ഗുരുജനങ്ങളെ ശത്രുക്കൾ വീഴ്ത്തിയതോർത്തു ഭവാൻ വ്യസനിക്കുന്നില്ലല്ലോ?' കൈകൂപ്പിനിന്നു പറയുന്ന സൂതപുത്രനോട് നെടുവീർപ്പിട്ടു ദുഃഖത്തോടുകൂടി ധൃതരാഷ്ട്രൻ ഇങ്ങനെ പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ശൂരനും, ദിവ്യാസ്ത്രം ഉള്ളവനുമായ ഭീഷ്മൻ വീണതുകൊണ്ടും, വില്ലാളിയായ ദ്രോണൻ വീണതുകൊണ്ടും എനിക്കു വളരെ വ്യഥയുണ്ട്. സന്നദ്ധരായ പതിനായിരം മഹാരഥവീരന്മാരെ നാൾതോറും ഗംഗാപുത്രൻ കൊന്നിരുന്നല്ലോ. ശിഖണ്ഡി അവനെ വീഴ്ത്തി. പാർത്ഥൻ കാത്തുകൊണ്ടുനിന്ന ശിഖണ്ഡി വീഴ്ത്തി അവനെ. അതോർത്തു ഞാൻ ഏറ്റവും ദുഃഖിക്കുന്നു. ഭാർഗ്ഗവൻ പരമാസ്ത്രം നൽകിയ

---

* ***"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ."***

**– കുട്ടിക്കൃഷ്ണമാരാര്.**

മഹാശയൻ, ബാല്യത്തിൽ ധനുർവ്വേദം ഭൃഗുരാമനിൽ നിന്നു പഠിച്ചവൻ, മഹാരഥന്മാരായ കുന്തീകുമാരന്മാരും മറ്റു രാജാക്കന്മാരും ഏവൻ പ്രസാദിച്ചിട്ടു നേടിയോ, ആ സത്യസന്ധനും, വില്ലാളിവീരനുമായ ദ്രോണാചാര്യനെ യുദ്ധത്തിൽ ധൃഷ്ടദ്യുമ്നൻ കൊന്നുവീഴ്ത്തിയതോർത്ത് എനിക്കു വലുതായ ദുഃഖമുണ്ട് സഞ്ജയാ! ചതുർവ്വിധാസ്ത്രങ്ങളിൽ ഈ ലോകത്തിൽ കിടയറ്റവരായ ഭീഷ്മനും, ദ്രോണനും വീണതു കേട്ടു ഞാൻ വല്ലാതെ വ്യസനിക്കുന്നു.

അസ്ത്രങ്ങളിൽ ത്രിലോകത്തിൽ കിടയറ്റവനായ ദ്രോണൻ ഹതനായതു കേട്ട് എന്റെ ആൾക്കാർ എന്താണു ചെയ്തത്? സംശപ്തകബലത്തേയും മഹാത്മാവായ പാണ്ഡവൻ, ധനഞ്ജയൻ, വിക്രമിച്ചു കാലപുരികയറ്റി. ധീമാനായ ദ്രൗണി വിട്ട നാരായണാസ്ത്രം കെട്ടുപോയപ്പോൾ, സൈന്യം പാഞ്ഞോടിയപ്പോൾ, എന്റെ ആൾക്കാർ എന്താണു ചെയ്തത്? സങ്കടക്കടലിൽപ്പെട്ട അവർ ഓടിപ്പോയി എന്നു ഞാൻ വിചാരിക്കുന്നു. ദ്രോണൻ മരിച്ചപ്പോൾ കടലിൽ കപ്പൽ മുങ്ങി നീന്തുന്നവരെപ്പോലെയായി അവരുടെ നിലയെന്നു ഞാൻ വിചാരിക്കുന്നു. ദുര്യോധനനും, കർണ്ണനും, കൃതവർമ്മനും, മദ്രരാജാവായ ശല്യനും, ദ്രോണപുത്രനും, കൃപനും, എന്റെ ശേഷിച്ച മക്കൾക്കും, മറ്റുള്ളവർക്കും എന്തായിരുന്നു മുഖവർണ്ണം സൈന്യങ്ങൾ ഓടുമ്പോൾ സഞ്ജയാ? പോരിൽ നടന്നമാതിരി, നമ്മുടെ ആൾക്കാർക്കും, പാണ്ഡവന്മാർക്കുമുള്ള വിക്രമം, നീ പറഞ്ഞാലും!"

സഞ്ജയൻ പറഞ്ഞു: "നിന്റെ തെറ്റുകൊണ്ട് കൗരവരിൽ സംഭവിച്ചതെല്ലാം കേട്ടാൽ നീ ദുഃഖിക്കരുത്. പണ്ഡിതന്മാരാരും തലയിലെഴുത്തിൽ, വിധിവിഹിതത്തിൽ. ദുഃഖിക്കാറില്ല. നരന്നു കാര്യം സാധിച്ചെന്നുവരാം; സാധിച്ചില്ലെന്നും വരാം. നേടാഞ്ഞാലും, നേടിയാലും പണ്ഡിതന്മാർ ദുഃഖിക്കാറില്ല."

ധൃതരാഷ്ട്രൻ പറഞ്ഞു: "അതികഠിനമായ ഒരു വ്യഥ എനിക്കുണ്ടെന്നു നിന്റെ വാക്കിൽനിന്നു ഞാൻ ഊഹിക്കുന്നു. ദൈവം തന്നെ വലിയതെന്നു ഞാൻ വിചാരിക്കുന്നു! നീ നിന്റെ ഇച്ഛപോലെ പറഞ്ഞോളൂ! മടിക്കേണ്ട!"

**3. സഞ്ജയൻ കർണ്ണവധവൃത്താന്തം പറയുന്നു –** സഞ്ജയൻ പറഞ്ഞു: "വില്ലാളിയായ ദ്രോണൻ വീണതോടുകൂടി മഹാരഥന്മാരായ നിന്റെ മക്കൾ വിഷാദിച്ചു മുഖം വാടിഉള്ളുകെട്ടമാതിരിയായി. ശസ്ത്രവാന്മാരായ അവരെല്ലാവരും തല താഴ്ത്തി പരസ്പരം നോക്കാതെ ശോകാർത്തരായി ഒന്നും മിണ്ടാതെ നിന്നുപോയി. നടുങ്ങിപ്പോയ അവരെക്കണ്ട് നിന്റെ സൈന്യങ്ങളെല്ലാം ദുഃഖിച്ച്, പേടിച്ച്, മേല്പോട്ടുംനോക്കി നിന്നുപോയി. അവർ ധരിച്ചിട്ടുള്ള ചോരപറ്റിയ ശസ്ത്രങ്ങൾ, ദ്രോണൻ വധിക്കപ്പെട്ടതു കണ്ടതോടെ കൈകളിൽനിന്നു വീണുപോയി. ചിലതു ബദ്ധങ്ങളായും ചിലതു തൂങ്ങിയും ആകാശത്തു നക്ഷത്രങ്ങളെന്നപോലെ കാണപ്പെട്ടു. ആ സൈന്യം ഉള്ളുകെട്ടമാതിരി അങ്ങനെ പകച്ചതായിക്കണ്ടപ്പോൾ ദുര്യോധനരാജാവ് ഇപ്രകാരം പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "ഹേ സൈനികരേ! നിങ്ങൾക്കുള്ള ബാഹുവീര്യം ആശ്രയിച്ചാണ് പോരിൽ ഞാൻ നിങ്ങളെ വിളിച്ചതും പാണ്ഡവന്മാരുമായി ഈ മഹായുദ്ധം നടന്നതും. അതിപ്പോൾ, ദ്രോണൻ വീണപ്പോൾ, വിഷണ്ണമായിക്കാണുന്നു. പൊരുതുന്ന യോദ്ധാക്കളെക്കൂടി പോരിൽ കൊല്ലുന്നുണ്ടല്ലോ. അതിലെന്താണ് അത്ഭുതം? പൊരുതുന്നവന്ന് ജയമോ, വധമോ ഉണ്ടാകും. അതിലെന്താണത്ഭുതം? നിങ്ങളെല്ലാവരും ചുറ്റും തിരിഞ്ഞു പൊരുതുവിൻ! നോക്കിക്കാണുവിൻ! മഹാത്മാവായ കർണ്ണൻ, ബലിയായ വൈകർത്തനൻ, വില്ലാളി ദിവ്യാസ്ത്രമെയ്തു യുദ്ധത്തിൽ സഞ്ചരിക്കുന്നതു കാണുന്നില്ലേ? അവനിലുള്ള ഭയം കൊണ്ട് എന്നും ധനഞ്ജയൻ പിന്മാറുന്നതു നിങ്ങൾ കണ്ടിട്ടില്ലേ? മന്ദനായ അർജ്ജുനൻ സിംഹത്തെക്കണ്ട ക്ഷുദ്രമൃഗം പോലെയല്ലേ പിന്മാറുന്നത്? പതിനായിരം ആനയ്ക്കു ശക്തിയുള്ള ഭീമസേനനെ വെറും മാനുഷയുദ്ധംകൊണ്ട് ഇവൻ അത്തരത്തിലാക്കിയതു നിങ്ങൾ കണ്ടില്ലേ? ദിവ്യാസ്ത്രം കൊണ്ട്, മായാവിയും ശൂരനുമായ ഘടോൽക്കചനിശാടനെ ഘോരമായി അവൻ ആർത്തേല്ക്കുന്ന സമയത്ത് ദിവ്യമായ വേൽചാട്ടി ഈ കർണ്ണനാണ് കൊന്നത്. അപാരവീര്യവാനും സത്യസന്ധനും ധീമാനുമായ അവന്റെ അക്ഷയ്യമായ ബാഹുദ്രവിണം ഇന്നും രണാങ്കണത്തിൽ കാണാം. ദ്രോണപുത്രൻ, കർണ്ണൻ ഈ രണ്ടു വമ്പന്മാരുടെ വിക്രമം പാണ്ഡുപാഞ്ചാലസൈന്യത്തിൽ ഇന്നു കാണാം നിങ്ങൾക്ക്. നിങ്ങൾ ഒറ്റയ്ക്കൊറ്റയ്ക്കുതന്നെ ശക്തരാണല്ലോ. പടയിൽനിന്നോടുന്ന പാണ്ഡവരെക്കൊല്ലാൻ പിന്നെ പറയേണ്ടതുണ്ടോ? വീര്യവാന്മാരും കൃതാസ്ത്രന്മാരുമായ നിങ്ങൾ പരസ്പരം കാണുവിൻ!?

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞു മഹാവീര്യനായ നിന്റെ പുത്രൻ സഹോദരന്മാരോടുകൂടി കർണ്ണനെ സേനാപതിയാക്കി. സേനാപതിത്വം കൈക്കൊണ്ട് മഹാരഥനായ കർണ്ണൻ ഉച്ചത്തിൽ സിംഹനാദം പൊഴിച്ചു പോരാടി. സൃഞ്ജയന്മാർക്കും കേകയന്മാർക്കും പാഞ്ചാലന്മാർക്കും വിദേഹന്മാർക്കും അവൻ ഭയങ്കരമായ നാശം വരുത്തി. അവന്റെ വില്ലിൽനിന്ന് അസംഖ്യം ശരധാര പുറപ്പെട്ടു. കടമുട്ടിത്തലയുമായി വണ്ടിൻനിരപോലെ ശരങ്ങൾ പാഞ്ഞു. അസംഖ്യം പാണ്ഡുപാഞ്ചാലവീരന്മാരെ പീഡപ്പെടുത്തി കൊന്നതിന്നുശേഷം അവനെ അർജ്ജുനൻ കൊന്നുവീഴ്ത്തി."

**4. ധൃതരാഷ്ട്രന്റെ ശോകം – കർണ്ണൻ മരിച്ചതു കേട്ട് ധൃതരാഷ്ട്രൻ മോഹാലസ്യപ്പെടുന്നു –** വൈശമ്പായനൻ പറഞ്ഞു: "കർണ്ണൻ വധിക്കപ്പെട്ടതറിഞ്ഞ് ധൃതരാഷ്ട്രരാജാവ് ശോകത്തിന്റെ കരകാണാതെ ദുര്യോധനക്ഷയത്തെപ്പറ്റി ഓർത്തു. അവൻ വിഹ്വലനായി, നിശ്ചേഷ്ടനായി, ആന വീണ മാതിരി വീണു. അവൻ വീണതുകണ്ട് അന്തഃപുരസ്ത്രീകൾക്കിടയിൽ ആർത്തനാദം പൊങ്ങി. അവരുടെ നിലവിളിയുടെ ശബ്ദം ഹസ്തിനപുരത്തെക്കവിഞ്ഞ് ഭൂമിയിലെങ്ങും അലച്ചു. ഘോരമായ ശോകക്കടലിലാണ്ട ഭാരതസ്ത്രീകൾ പൊട്ടിത്തകർന്ന മട്ടിൽ ഉദ്വേഗത്തോടെ ഉഴന്നു നിലവിളികൂട്ടി.

ഉടനെ രാജാവിന്റെ അരികെ ഗാന്ധാരി ചെന്നു. അന്തഃപുരജനങ്ങളും ബോധംകെട്ടു വീണു. അവരെയെല്ലാം സഞ്ജയൻ ആശ്വസിപ്പിച്ചു. പലപ്രാവശ്യവും ബോധംകെടുകയും ഉണരുകയുംചെയ്തുകൊണ്ടിരുന്ന അവരെയെല്ലാം വീണ്ടും വീണ്ടും സഞ്ജയൻ സമാശ്വസിപ്പിച്ചു. എല്ലാവരും കണ്ണുനീർ പൊഴിച്ചു വിങ്ങിപ്പൊട്ടിക്കരഞ്ഞു.

ആശ്വാസപ്പെട്ട ആ സ്ത്രീകൾ വീണ്ടും വീണ്ടും വിറച്ചുകൊണ്ടിരുന്നു. ചുറ്റും കാറ്റേറ്റിളകുന്ന കദളീനിരപോലെ സ്ത്രീകൾ വിറച്ചു. ബുദ്ധിദൃക്കായ കൗരവരാജാവിന്റെ സമീപത്തെത്തി വിദുരൻ വെള്ളം തളിച്ച് ആശ്വസിപ്പിച്ചു. രാജാവ് ബോധംവന്ന് ഉണർന്നപ്പോൾ തന്റെ സമീപത്തിരുന്നു വിലപിക്കുന്ന സ്ത്രീകളെ അറിഞ്ഞു. ഉന്മത്തനെപ്പോലെ രാജാവു മിണ്ടാതെ നിന്നു. വളരെനേരം ധ്യാനിച്ചു നെടുവീർപ്പിട്ട് വീണ്ടും തന്റെ മക്കളെ നിന്ദിക്കുകയും പാർത്ഥന്മാരെ ബഹുമാനിച്ചു സംസാരിക്കുകയുംചെയ്തു. തന്റേയും സൗബലന്റേയും ബുദ്ധിയെ നിന്ദിച്ച് ഒട്ടേറെ സമയം ധ്യാനിച്ചു വീണ്ടും വീണ്ടും വിറച്ച്, പിന്നെ മനസ്സുറപ്പിച്ചു ധൈര്യമവലംബിച്ച് സഞ്ജയനോടു ചോദിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "സഞ്ജയാ! നീ പറഞ്ഞ വാക്ക് ഞാൻ കേട്ടു. കാര്യം അറിഞ്ഞു. സൂതാ! ദുര്യോധനൻ കാലപുരിക്കു പോയില്ലല്ലോ? ജയാശകെട്ടവനായ എന്റെ പുത്രൻ ജയലോലുപനാണോ എപ്പോഴും? സഞ്ജയാ! നടന്നമട്ടിൽ കഥയൊക്കെ പറയൂ. വീണ്ടും പറയൂ സഞ്ജയാ!"

വൈശമ്പായനൻ പറഞ്ഞു: "അല്ലയോ ജനമേജയരാജാവേ, ഇപ്രകാരം ധൃതരാഷ്ട്രൻ പറഞ്ഞപ്പോൾ സൂതൻ രാജാവിനോട് ഇപ്രകാരം പറഞ്ഞു: 'രാജാവേ, കർണ്ണൻ മരിച്ചു. തന്റെ മഹാരഥന്മാരായ മക്കളോടും ദേഹം വിസ്മരിച്ചു പോരാടുന്ന സൂതപുത്രന്റെ വീരസഹോദരന്മാരോടുംകൂടി അവൻ മരിച്ചു. ദുശ്ശാസ

നനേയും യശസ്വിയായ പാണ്ഡവൻ കൊന്നു. കോപത്താൽ ഭീമൻ യുദ്ധത്തിൽ അവന്റെ രക്തം കുടിക്കുകയും ചെയ്തു."

**5. സഞ്ജയവാക്യം - കൗരവസേനയിൽ കൊല്ലപ്പെട്ടവരുടെ വിവരം സഞ്ജയൻ ധൃതരാഷ്ട്രനോടു പറയുന്നു** – വൈശമ്പായനൻ പറഞ്ഞു: "ഇതു കേട്ട് ധൃതരാഷ്ട്ര രാജാവ് സൂതനായ സഞ്ജയനോട് ശോകവ്യാകുലനായി പറഞ്ഞു:'ദീർഘദർശിയല്ലാത്ത എന്റെ പുത്രന്റെ ദുർനീതികാരണം കർണ്ണൻ മരിച്ചു എന്ന വർത്തമാനം കേട്ട് എന്റെ മർമ്മങ്ങൾ പിളരുന്നു. ദുഃഖത്തിന്ന് ഒരറുതി കിട്ടുവാൻ നോക്കുകയാണ് ഞാൻ. നീ എന്റെ സംശയം തീർത്തു തരൂ! കുരുപാണ്ഡവരിൽ ആരൊക്കെ ജീവിക്കുന്നു ആരൊക്കെ ചത്തു? പറയൂ സഞ്ജയാ!'

സഞ്ജയൻ പറഞ്ഞു: "ഞാൻ ഓരോന്ന് വഴിക്കു വഴിക്കു പറയാം. പത്തു ദിവസം യുദ്ധം ചെയ്തതിന്നുശേഷം ശാന്തനവനായ ഭീഷ്മൻ, ദുരാധർഷനായ ആ പ്രതാപവാൻ പാഞ്ചാല സൃഞ്ജയക്കൂട്ടത്തെ മുടിച്ച് വീണു! പിന്നെ മഹേഷ്വാസനായ ദ്രോണൻ, പോരിൽ ദുർദ്ധർഷനായ രുക്മരഥൻ, പാഞ്ചാലന്മാരുടെ സൈന്യത്തെ മുടിച്ച് വീണു! മഹാത്മാവായ ഭീഷ്മനും ദ്രോണനും വീണതിന്നുശേഷം ശേഷിച്ച സൈന്യത്തിൽ പകുതി കൊന്ന് കർണ്ണനും വീണു. മഹാബലനായ വിവിംശതി ആനർത്തരെ അസംഖ്യം മുടിച്ച് അടരിൽ മരിച്ചുവീണു. നിന്റെ മകനായ വികർണ്ണൻ ക്ഷത്രധർമ്മം വിടാത്ത ധീരൻ, വാഹനവും ആയുധവും നഷ്ടപ്പെട്ടിട്ടും കുലുങ്ങാതെ രണത്തിൽ ശത്രുവിനെ നേരിടുമ്പോൾ, ദുര്യോധനൻ തങ്ങളോടു ചെയ്ത ഘോരമായ ക്ളേശം പലതുമോർത്തും താൻ ചെയ്ത പ്രതിജ്ഞയോർത്തും ഭീമൻ അവനേയും കൊന്നു. വിന്ദാനുവിന്ദരായ അവന്ത്യർ, ശക്തരായ രാജപുത്രന്മാർ, അസാദ്ധ്യമായ കർമ്മംചെയ്ത് കാലപുരി കയറി. സിന്ധുരാഷ്ട്രംമുതൽക്കുള്ള പത്തു രാഷ്ട്രങ്ങളൊക്കെ തന്റെ അധീനത്തിലുള്ള വീരനും നിന്റെ ആജ്ഞാനുവർത്തിയുമായ ജയദ്രഥനെ പതിനൊന്നക്ഷൗഹിണികൾ കൂരമ്പെയ്തു ജയിച്ചതിന്നുശേഷം ഫൽഗുനൻ വധിച്ചു. ഇപ്രകാരം തന്നെ ദുര്യോധനസുതനായ ബലശാലി, അച്ഛന്റെ ചൊല്പടിയിൽനില്ക്കുന്ന വീരൻ അഭിമന്യുവിനാൽ വധിക്കപ്പെട്ടു. ശൂരനായ ദുശ്ശാസനപുത്രൻ, കൈയൂക്കേറിയ രണോൽക്കടൻ, ദ്രൗപദേയനാൽ കാലപുരി കയറ്റപ്പെട്ടു.

സാഗരാനൂപപ്രദേശത്തു താമസിക്കുന്ന കിരാതന്മാർക്ക് അധീശ്വരനും ധർമ്മിഷ്ഠനും ദേവരാജാവിന്നു സഖിയായവനും, എപ്പോഴും ക്ഷത്രധർമ്മസ്ഥനുമായ ഭഗദത്തൻ എന്ന രാജാവു വിക്രമിച്ച് പാർത്ഥനാൽ യമപുരി കയറ്റപ്പെട്ടു. അപ്രകാരംതന്നെ കൗരവദായാദനായ സൗമദത്തി. പ്രസിദ്ധനായ യജ്ഞകേതനൻ, സാത്യകിയാൽ വധിക്കപ്പെട്ടു. ശ്രുതായുസ്സ് എന്ന അംബഷ്ഠൻ ക്ഷത്രിയധുരന്ധരൻ പോരിൽ കൂസാതെ ചുറ്റുമ്പോൾ കിരീടിയാൽ വധിക്കപ്പെട്ടു. സദാ അമർഷിയായ നിന്റെ പുത്രൻ ദുശ്ശാസനൻ, കൃതാസ്ത്രനും, രണദുർമ്മദനുമായ വീരൻ ഭീമനാൽ വീഴ്ത്തപ്പെട്ടു. അത്ഭുതം! വലിയ ആനപ്പടയുളളവനായ സുദക്ഷിണൻ കിരീടിയാൽ കൊല്ലപ്പെട്ടു. കോസലാധീശൻ വൈരികളുടെ സൈന്യം ധാരാളം മുടിച്ചവൻ സൗഭദ്രനാൽ യമാലയം കേറ്റപ്പെട്ടു. മഹാരഥനായ ഭീമനോട് പലപാടു പോരാടിയ നിന്റെ പുത്രനായ ചിത്രസേനൻ ഭീമനാൽ വധിക്കപ്പെട്ടു.

പിന്നെ ശല്യാനുജനായ ശൂരൻ ശത്രുക്കൾക്കു ഭയമേകിയവൻ, വാളും പരിചയുമായി പോരാടുന്നതിൽ സമർത്ഥൻ സൗഭദ്രവീരനാൽ വധിക്കപ്പെട്ടു. യുദ്ധത്തിൽ കർണ്ണനോടു തുല്യനും, മഹാശക്തനും, ശീഘ്രാസ്ത്രനും, ദൃഢവിക്രമനുമായ വൃഷസേനൻ അഭിമന്യുവധം ചിന്തിച്ച് ആത്മസത്യം നിനച്ച് അക്രമിച്ച് അർജ്ജുനനാൽ യമാലയം കയറ്റപ്പെട്ടു.

നിത്യവും പാണ്ഡവന്മാരുമായി വൈരമുള്ളവനായ രാജാവ്, ശ്രുതായുസ്സ്, വൈരം പറഞ്ഞ് കിരീടിയാൽ വധിക്കപ്പെട്ടു ധീരനും ശല്യപുത്രനുമായ രുഗ്മരഥൻ അമ്മാവന്റെ മകൻ സഹദേവനാൽ വീഴ്ത്തപ്പെട്ടു. രാജാവായ ഭഗീരഥൻ, വൃദ്ധനായ ബൃഹൽക്ഷത്രൻ എന്ന കേകയൻ ഈ മഹാവിക്രമികൾ ഹതരായി. ഭഗദത്തപുത്രൻ, കൃതപ്രജ്ഞൻ, മഹാബലൻ പരുന്തിന്റെ മാതിരി ചുറ്റുന്ന സമയത്ത് നകുലനാൽ വധിക്കപ്പെട്ടു. ബാൽഹീകന്മാരോടുകൂടി നിന്റെ പിതാമഹനായ ബാൽഹീകൻ മഹാബലപരാക്രമനായ രാജാവ് മാരുതിയാൽ വധിക്കപ്പെട്ടു.

ജരാസന്ധാത്മജൻ; ബലവാനായ ജയത്സേനനെന്ന മാഗധൻ, മഹാത്മാവായ ഫാൽഗുനിയാൽ വധിക്കപ്പെട്ടു. നിന്റെ മകനായ ദുർമ്മുഖനും, രഥിയായ ദുസ്സഹനും ശൂരാഭിമാനികളായ ഇവർ ഭീമന്റെ ഗദയാൽ ഹതരായി. ദുർമ്മർഷണൻ, ദുർവ്വിഷഹൻ, ദുർജ്ജയൻ എന്നിവർ അസാദ്ധ്യകർമ്മംചെയ്തു കാലപുരിയിലെത്തി. യുദ്ധദുർമ്മദരായ രണ്ടു കലിംഗവീരന്മാരായ ഭ്രാതാക്കൾ അസാദ്ധ്യകർമ്മംചെയ്തു കാലപുരിയിൽ പ്രവേശിച്ചു. മന്ത്രിയായ വൃഷവർമ്മാവ്, വീര്യവാനായ നിന്റെ പുത്രൻ വിക്രമിച്ച് ഭീമനാൽ അന്തഃപുരം കയറ്റപ്പെട്ടു. പതിനായിരം ആനയ്ക്കു ശക്തിയുള്ള പൗരവരാജാവ് കൂട്ടരോടൊപ്പം കിരീടിയാൽ വധിക്കപ്പെട്ടു. രണ്ടായിരം ഭടന്മാരോടുകൂടിയ വസാതികൾ, ശൂരസേനന്മാർ ഇവരെല്ലാം പോരിൽ വധിക്കപ്പെട്ടു. ചട്ടയിട്ട ആഭീഷകന്മാർ, പോരാടുന്ന രണോൽക്കടന്മാർ, കലിംഗരും ശിബിമാരുമായ രഥിശ്രേഷ്ഠന്മാർ കൊല്ലപ്പെട്ടു.

ഗോകുലത്തിൽ വളർന്നവരും പോരിൽ പരമകോപികളുമായ ആപാവർത്തകവീരന്മാർ കിരീടിയാൽ കൊല്ലപ്പെട്ടു. അനേക ശ്രേണിസംശപ്തകഗണങ്ങളും എല്ലാവരും പാർത്ഥനോടേറ്റ് കാലപുരിയിലെത്തി. നിന്റെ ഭാര്യാസോദരന്മാർ, വൃഷകാചലരായ ഭ്രാതാക്കൾ നിനക്കുവേണ്ടി പൊരുതി കിരീടിയാൽ വധിക്കപ്പെട്ടു. പേരുകൊണ്ടും പ്രവൃത്തികൊണ്ടും ഉഗ്രകർമ്മാവായ വില്ലാളിവീരൻ സാലരാജാവ് എന്ന മഹാബാഹു ഭീമനാൽ വധിക്കപ്പെട്ടു.

ഓഘവാനും ബൃഹന്തനുമൊപ്പം പോരിൽ മിത്രാർത്ഥമായി വിക്രമിച്ച് കാലപുരിയിലേക്കു കടന്നുപോയി. അപ്രകാരംതന്നെ മഹാരഥനായ ക്ഷേമധൂർത്തി ഭീമന്റെ ഗദാഘാതമേറ്റു മൃതിയടഞ്ഞു. അപ്രകാരംതന്നെ വില്ലാളിയായ ജലസന്ധനും പോരിൽ വളരെ സൈനികരെ മുടിച്ച് സാത്യകിയാൽ വധിക്കപ്പെട്ടു. കഴുതത്തേരിൽക്കയറി പോരാടിയ രാക്ഷസേന്ദ്രനായ അലായുധൻ ഹൈഡിംബനാൽ യമാലയം കയറ്റപ്പെട്ടു. രാധേയന്മാരായ സൂതപുത്രഭ്രാതാക്കൾ മഹാരഥന്മാരായ കേകയന്മാർ ഇവരെല്ലാം കിരീടിയാൽ വധിക്കപ്പെട്ടു. മാളവന്മാരും, മദ്രകന്മാരും, ഉഗ്രന്മാരായ ദ്രാവിഡവീരന്മാരും, യൗധേയന്മാർ, ലലിത്ഥന്മാർ, ക്ഷുദ്രകന്മാർ, ഉശീനരർ, മാവേല്ലർ, തുണ്ഡികേരന്മാർ, സാവിത്രീപുത്രർ, പ്രാച്യോദീച്യപ്രതീച്യന്മാർ, ദാക്ഷിണാത്യന്മാർ ഇവരൊക്കെ കൊല്ലപ്പെട്ടു. പത്തിഗണങ്ങളും വളരെയായിരം കുതിരകളും കൊല്ലപ്പെട്ടു. വളരെയധികം തേർനിരകളും ആനകളും തകർക്കപ്പെട്ടു. ധ്വജായുധാഢ്യരായ ശൂരന്മാർ, ഭൂഷാവർമ്മാഞ്ചിതംബരന്മാരും കുലശീലങ്ങളുയർന്നവരും വളരെക്കാലം ഒരുമ്പെട്ടുനിന്നവരും അക്ളിഷ്ടകർമ്മാവായ പാർത്ഥനാൽ കൊല്ലപ്പെട്ടു. വളരെ ബലമുള്ള മറ്റു പലരും തമ്മിൽ കൊല്ലുവാൻ മുതിർന്നവരുമായ യോദ്ധാക്കളും കൂട്ടത്തോടുകൂടി പല രാജാക്കന്മാരും, അങ്ങനെ അസംഖ്യം പേർ കൊല്ലപ്പെട്ടു. നീ ചോദിച്ചതനുസരിച്ച് ഞാൻ പറഞ്ഞു.

കർണ്ണാർജ്ജുനയുദ്ധത്തിൽ ഇപ്രകാരമുള്ള നാശമൊക്കെയുണ്ടായി. ഇന്ദ്രനാൽ വൃത്രനെന്നപോലെയും, രാമനാൽ രാവണനെന്നപോലെയും, കൃഷ്ണനാൽ നരകൻ, പോരിൽ മുരനും എന്നപോലെയും, ഭാർഗ്ഗവനാൽ കാർത്തവീര്യനെന്നപോലെയും, സ്കന്ദനാൽ മഹിഷനെന്നപോലെയും, രുദ്രനാൽ അന്ധകനെന്നപോലെയും അർജ്ജുനനാൽ രണദുർമ്മദനായ കർണ്ണൻ ദ്വൈരഥത്തിൽ കൊല്ലപ്പെട്ടു. ജ്ഞാതിബന്ധുക്കളോടുകൂടി സമരദുർമ്മദനായ ശൂരൻ മൂന്നുലോകത്തിലും പുകഴ്ന്ന ഘോരമായ യുദ്ധംചെയ്തു യോധവരനായ കർണ്ണൻ അർജ്ജുനനാൽ ഹതനായി. ധാർത്തരാഷ്ട്രർക്കുള്ള വൈരമുഖത്തേയും

ജയാശയേയും കടന്നു പാണ്ഡവന്മാർ വിജയികളായി. മുമ്പ് ഹിതകാംക്ഷികളായ ബന്ധുക്കൾ പറഞ്ഞിട്ടും നിനക്കു ബോധിച്ചില്ലല്ലോ.

മഹത്തായ നാശമുൾക്കൊള്ളുന്ന വ്യസനം ഇപ്പോൾ വന്നു പെട്ടു രാജാവേ! രാജ്യം ഇച്ഛിക്കുന്ന മക്കൾക്കു നീ ഹിതം ചിന്തിച്ചു ചെയ്തതെല്ലാം അഹിതമാണ്. അവയുടെ ഫലമാണ് ഈ കണ്ടതെല്ലാം രാജാവേ!

**6. സഞ്ജയവാക്യം - പാണ്ഡവന്മാരുടെ കൂട്ടത്തിലെ വീരന്മാരുടെ നാശം കേൾക്കുവാൻ ധൃതരാഷ്ട്രൻ ആഗ്രഹിച്ചപ്രകാരം സഞ്ജയൻ പറയുന്നു -** ധൃതരാഷ്ട്രൻ പറഞ്ഞു: "പോരിൽ പാണ്ഡവന്മാർ കൊന്ന എന്റെ ആൾക്കാരെയാണല്ലോ നീ പറഞ്ഞത്. ഇനി പാണ്ഡവന്മാരിൽ എന്റെ ആൾക്കാർ കൊന്നവർ ആരൊക്കെയാണെന്നു പറയൂ സഞ്ജയാ!"

സഞ്ജയൻ തുടർന്നു: "അതും ഞാൻ പറയാം. മഹാബലന്മാരും മഹാസത്വന്മാരും യുദ്ധവിദഗ്ദ്ധന്മാരുമായ കുന്തികൾ, അമാത്യന്മാരോടും അനുചരന്മാരോടുംകൂടി ഭീഷ്മനാൽ വധിക്കപ്പെട്ടു. നാരായണന്മാരും, രാമന്മാരും, പല്ലവന്മാരും, വല്ലവന്മാരും, അവർ അർജ്ജുനനിൽ കൂറുള്ളവരാണ്, അവരും ഭീഷ്മനാൽ കൊല്ലപ്പെട്ടു. ബലവീര്യങ്ങൾകൊണ്ട് പോരിൽ അർജ്ജുനസന്നിഭനായ സത്യജിത്ത് രണത്തിൽ സത്യസന്ധനായ ദ്രോണനാൽ ഹതനായി. യുദ്ധകോവിദരായ പാഞ്ചാലവീരന്മാർ ദ്രോണനോടേറ്റു പൊരുതി കാലപുരിയിലേക്കു പോയി. വൃദ്ധന്മാരായ വിരാടദ്രുപദരാജാക്കന്മാർ മക്കളോടുകൂടി മിത്രങ്ങൾക്കുവേണ്ടി വിക്രമിച്ചുകൊണ്ടിരിക്കെ ദ്രോണനാൽ ഹതരായി. ബാല്യത്തിൽത്തന്നെ യുദ്ധത്തിൽ അർജ്ജുനനോടും, കർണ്ണനോടും, ദുരാധർഷനായ ബലദേവനോടും, തുല്യനായ സൗഭദ്രൻ ശത്രുക്കൾക്കു വലുതായ കദനംചെയ്തു പോരിൽ ശോഭിക്കെ, വളഞ്ഞുകൂടിയ നമ്മുടെ ആറു മഹാരഥപ്രമുഖന്മാരാൽ, പാർത്ഥനോട് ഒന്നും നടത്താൻ കഴിയാത്ത വീരന്മാരാൽ വീഴ്ത്തപ്പെട്ടു. ആ വീരനെ തേർ ഉടച്ചു വിട്ടിട്ടും അവൻ ക്ഷത്രധർമ്മത്തിൽ നിന്നു. അപ്പോൾ ദുശ്ശാസനപുത്രൻ പോരിൽ സൗഭദ്രനെ കൊന്നു. പടച്ചരന്മാരെന്ന അസുരവർഗ്ഗത്തെ നശിപ്പിച്ചവനും, വലിയ പടയോടുകൂടിയവനും അംബഷ്ഠസഹിതനും, ശ്രീമാനും, മിത്രങ്ങൾക്കുവേണ്ടി വിക്രമിക്കുന്നവനുമായ പടച്ചരനിഹന്താവ് ദുര്യോധനപുത്രനായ ലക്ഷ്മണനോടേറ്റ് വലിയ കദനം ചെയ്തതിന്നുശേഷം കാലപുരിയിലേക്കു കടന്നുപോയി. പടുവില്ലാളിയായ ബൃഹന്തൻ, കൃതാസ്ത്രനും യുദ്ധദുർമ്മദനുമായ, വീരൻ ദുശ്ശാസനനോടെതിർത്ത് യമാലയത്തിലേക്കു പോയി. മണിമാനും, ദണ്ഡധാരനും രണദുർമ്മദരായ ഇവർ രണ്ടുപേരും, മിത്രാർത്ഥം വിക്രമിച്ച് ദ്രോണനാൽ ഹതരായി. അംശുമാനും ഭോജരാജാവും പടയോടുകൂടിയ മഹാരഥന്മാരാണ്. അവരേയും ദ്രോണൻ യമപുരിയിലേക്കയച്ചു. പുത്രനോടൊത്ത് സാമുദ്രനായ ചിത്രസേനൻ സമുദ്രസേനനാൽ വധിക്കപ്പെട്ടു. ആനൂപവാസിയായ നീലൻ, വീര്യവാനായ വ്യാഘ്രദത്തൻ -ഇവർ അശ്വത്ഥാമാവിനാൽ ഹതരായി. ചിത്രായുധനും ചിത്രയോധിയും, അവർ പോരിൽ വലിയ നാശം നമുക്ക് ചെയ്തവരാണ്. ചിത്രമാർഗ്ഗത്താൽ വിക്രമിച്ച് അവർ വികർണ്ണനാൽ ഹതരായി. പോരിൽ വൃകോദരസമനും കേകയന്മാരോടു കൂടിയവനും ഭ്രാതാവുമായ കേകയൻ ഭ്രാതാവിനാൽ ഹതനായി.

ഗദായുദ്ധത്തിൽ സമർത്ഥന്മാരായ പാർവ്വതീയനായ ജനമേജയൻ നിന്റെ പുത്രനായ ദുർമ്മുഖനാൽ കൊല്ലപ്പെട്ടു. ഗ്രഹങ്ങൾപോലെ ശോഭിക്കുന്നവനായ രോചമാനൻ എന്ന രാജാവ് ദ്രോണനാൽ ഹതനായി. പോരിൽ വിക്രമിക്കുന്ന മറ്റ് മന്നവന്മാരും അസാദ്ധ്യമായ കർമ്മംചെയ്തു കാലപുരിയിലെത്തി.

പുരുജിത്തും കുന്തിഭോജനും, അർജ്ജുനന്റെ മാതുലർ, ദ്രോണന്റെ ശരമേറ്റ് വീരന്മാർക്കുള്ള ലോകം പ്രാപിച്ചു. അഭിഭൂവായ കാശിരാജാവ് പല കാശ്യന്മാരോടുംകൂടി വസുദാനപുത്രനാൽ വധിക്കപ്പെട്ടു. ഓജസ്വികളായ യുധാമന്യുവും ഉത്തമൗജസ്സും വളരെ ശൂരന്മാരെക്കൊന്ന് നമ്മളാൽ ഹതരായി. മിത്രവർമ്മാവ് എന്നവനും ക്ഷത്രധർമ്മാവും പാഞ്ചാലരായ പടുവില്ലാളികളാണ്. അവരും ദ്രോണനാൽ വധിക്കപ്പെട്ടു. ശിഖണ്ഡിയുടെ പുത്രനും, മദോല്ക്കടനും, വീരനുമായ ക്ഷത്രദേവൻ, നിന്റെ പൗത്രനായ ലക്ഷ്മണനാൽ ഹതനായി. സുചിത്രനും, പുത്രനായ ചിത്രവർമ്മാവും മഹാബലരാണ്. അവരും ദ്രോണനാൽ വധിക്കപ്പെട്ടു. വൃദ്ധക്ഷേമപുത്രൻ, വാവിൻനാൾ കടൽപോലെ ഗർജ്ജിക്കുന്ന വീരൻ ആയുധങ്ങളൊടുങ്ങി യമാലയം ഗമിച്ചു. ശ്രേഷ്ഠനായ സേനാബിന്ദുവിന്റെ പുത്രൻ, ശത്രുക്കളെ മുടിച്ച് ബാൽഹീകനായ കൗരവനാൽ വീഴ്ത്തപ്പെട്ടു. ചേദികളിൽ മഹാരഥനായ ധൃഷ്ടകേതു അസാദ്ധ്യകർമ്മംചെയ്തു കാലപുരിയിലെത്തി. അപ്രകാരംതന്നെ പോരിൽ വീരനായ സത്യധൃതി നമ്മുടെ സൈന്യങ്ങളെ മുടിച്ച് പാണ്ഡവന്മാർക്കു വേണ്ടി വിക്രമിച്ച് കാലപുരിയിലേക്കു കടന്നുപോയി.

ശിശുപാലന്റെ പുത്രൻ സുകേതു പോരിൽ ശത്രുക്കളെക്കൊന്ന് ദ്രോണനാൽ ഹതനായി. വിരാടപുത്രനായ ശംഖൻ ബലവാനായ ഉത്തരൻ എന്നിവർ ദുഷ്കരമായ ക്രിയചെയ്തു കാലപുരിയിലേക്കു പോയി. അപ്രകാരം മത്സ്യനും, സത്യധൃതിയും, വീര്യവാനായ മദിരാക്ഷനും ദ്രോണന്റെ ബാണമേറ്റു മരിച്ചു. വിക്രാന്തനായ സൂര്യദത്തനും ദ്രോണനാൽ വധിക്കപ്പെട്ടു. പോരാട്ടത്തിൽ വിക്രമിയായ ദ്രൗണിമാനും അസാദ്ധ്യമായ കർമ്മംചെയ്ത് കാലപുരിയിലേക്കു കടന്നുപോയി. അപ്രകാരം വിക്രമിയും പരമാസ്ത്രജ്ഞനുമായ മാഗധനും രാജാവേ, ഭീഷ്മനാൽ ഹതനായി വീണുകിടക്കുകയാണ്. പോരിൽ വല്ലാത്ത കദനംചെയ്യുന്ന വസുദാനനും വിക്രമിച്ച് ദ്രോണനോടേറ്റ് വധിക്കപ്പെട്ടു.

ഇങ്ങനെ ഇവരും മറ്റുപലരും പാണ്ഡവന്മാരിലെ മഹാരഥന്മാരായിരുന്നു. അവരും ദ്രോണനാൽ യമാലയം കയറ്റപ്പെട്ടു. അങ്ങയുടെ ചോദ്യത്തിന്നുത്തരം പറഞ്ഞുകഴിഞ്ഞു."

**7. സഞ്ജയവാക്യം - ധൃതരാഷ്ട്രൻ ചോദിച്ചതനുസരിച്ച് ഇനി കൗരവപക്ഷത്ത് ശേഷിച്ച വീരന്മാരുടെ പേരുകൾ സഞ്ജയൻ പറയുന്നു -** ധൃതരാഷ്ട്രൻ പറഞ്ഞു: "ചത്തുശേഷിച്ച എന്റെ സൈന്യത്തിന്ന് ഞാനൊരാശ്രയവും കാണുന്നില്ല. തലവന്മാരൊക്കെപ്പോയി. ആ വീരന്മാർ മഹേഷ്വാസന്മാരും എനിക്കുവേണ്ടി യത്നിച്ചവരുമായിരുന്നു. കുരുസത്തമനായ ഭീഷ്മനും ദ്രോണാചാര്യനും വീണു! ഇനി ഞാനെന്തിന്നു ജീവിക്കുന്നു. പോരിൽ ശോഭിക്കുന്ന കർണ്ണനും മരിച്ചു. ഞാനെങ്ങനെ പൊറുക്കും ഈ അത്യാഹിതം? അവനാണെങ്കിൽ നൂറുനൂറ് ആനയ്ക്കൊത്ത കയ്യൂക്കുള്ളവനായിരുന്നു. വീരന്മാർ ചത്തുമുടിഞ്ഞ എന്റെ സൈന്യത്തിൽ ഇനി കൊല്ലപ്പെടാത്തവർ ആരൊക്കെയാണെന്ന്, ജീവിക്കുന്നവർ ആരൊക്കെയാണെന്ന്, പടുവാഗ്മിയായ നീ പറയൂ സൂതാ! നീ ഇപ്പോൾ പറഞ്ഞവരൊക്കെ മരിച്ചിരിക്കെ, ഇനി ജീവിച്ചിരിക്കുന്നവരും ചത്തവരായിത്തന്നെ ഞാൻ കണക്കാക്കുന്നു!"

സഞ്ജയൻ പറഞ്ഞു: "വിചിത്രങ്ങളും, ശുഭ്രങ്ങളും, ചതുർവ്വിധങ്ങളുമായ മഹാസ്ത്രങ്ങൾ ആരിലാണോ തെളിഞ്ഞിരിക്കുന്നത്, ദിവ്യങ്ങളായ ആ അസ്ത്രങ്ങൾ, വീരനായ ദ്രോണൻ കൊടുത്ത ശരങ്ങൾ, മഹാരഥനും സമർത്ഥനും ക്ഷിപ്രഹസ്തനും ഉറച്ച വില്ലും ബാണവും ഉള്ളവനും, ദൂരേക്ക് എയ്യുന്നവനുമായ ദ്രോണപുത്രനെന്ന ആ മഹാത്മാവ് അങ്ങയ്ക്കുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നുണ്ട്. ആനർത്തപുരത്തു ജനിച്ച ഹാർദ്ദിക്യൻ, മഹാരഥൻ, സാത്വതന്മാരിൽ അഗ്രഗണ്യൻ, ഭോജരാജാവായ കൃതവർമ്മൻ, അങ്ങയ്ക്കുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നുണ്ട്. പിന്നെ നിന്റെ കൂട്ടരിൽ പ്രഥമഗണനീയനും, ഒരക്ഷൗഹിണിസൈന്യത്തോടു കൂടിയവനും, ദുഷ്പ്രധർഷനും, ശക്രസമാനവീര്യനുമായ ശല്യൻ, തന്റെ സഹോദരിയുടെ പുത്രന്മാരായ മാദ്രേയന്മാരെ

ഉപേക്ഷിച്ച് തന്റെ വാക്കിനെ സത്യമാക്കുവാൻ തീർച്ചയാക്കി, മുമ്പേതന്നെ സൂതപുത്രന്റെ തേജോവധം ധർമ്മജനോടു കൈയേറ്റ് നിനക്കുവേണ്ടി പോരാടുവാൻ സന്നദ്ധനായി നില്ക്കുന്നുണ്ട്.

ആജാനേയം, സൈന്ധവം, പാർവ്വതീയം, നദീജം, കാംബോജം, വനായു, ബാൽഹീകം എന്നീ ഇനങ്ങളിൽപ്പെട്ട കുതിരകളോടുകൂടി ഗാന്ധാരരാജാവ് നിനക്കുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നുണ്ട്. ശാരദ്വതനായ ഗൗതമൻ മഹാബലനും ചിത്രയോധിയുമാണ്. മഹത്തായ ഭാരംവഹിക്കുന്ന അവൻ വലിയ വില്ലുമെടുത്ത് ഭവാനുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നു. മഹാധനുർദ്ധരനായ കേകയരാജപുത്രൻ, നല്ല കുതിരയും കൊടിയും ചേർന്ന പ്രശസ്തമായ തേരിൽക്കയറി ആ മർത്ത്യവീരൻ നിനക്കുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നുണ്ട്. അപ്രകാരംതന്നെ ഉദിക്കുന്ന സൂര്യനെപ്പോലെ പ്രകാശിക്കുന്ന തേരിൽക്കയറി നിന്റെ പുത്രനായ പുരുമിത്രൻ, കൗരവേന്ദ്രൻ, കാറ്റില്ലാത്ത ആകാശത്തു തെളിയുന്ന സൂര്യനെപ്പോലെ യുദ്ധത്തിന്ന് സന്നദ്ധനായി നില്ക്കുന്നു. മഹാവീര്യനായ ദുര്യോധനൻ ഭടന്മാരോടുകൂടി ആനക്കൂട്ടത്തിന്റെ മദ്ധ്യത്തിൽ സിംഹമെന്നപോലെ, മിന്നുന്ന സ്വർണ്ണരഥത്തിൽക്കയറി പോർക്കളത്തിൽ യുദ്ധസന്നദ്ധനായി നില്ക്കുന്നുണ്ട്. നരേന്ദ്രനായ അവൻ രാജമണ്ഡലത്തിൽ പത്മം പോലെ മനോഹരനായി, പുകയറ്റ അഗ്നിപോലെ തേജസ്വിയായി, മേഘപടലങ്ങൾക്കിടയിൽ ജ്വലിക്കുന്ന അർക്കനെപ്പോലെ പ്രശോഭിക്കുന്നു. നിന്റെ പുത്രന്മാരായ സുഷേണനനും, ഖഡ്ഗ ചർമ്മങ്ങൾ കൈയിലെടുത്ത് വീരനായ സത്യസേനനും, ചിത്രസേനനുമൊത്ത് പോരാടുവാൻ സന്നദ്ധരായി നില്ക്കുന്നു. ഹ്രീമാന്മാരായ രാജപുത്രന്മാർ-ചിത്രായുധൻ, ശ്രുതവർമ്മൻ, ജയൻ, ശലൻ, സത്യവ്രതൻ, ദുശ്ശളൻ എന്നീ ബലവാന്മാർ-പോരാടുവാൻ സന്നദ്ധരായി നില്ക്കുന്നു. കൈതവ്യന്മാരുടെ അധിപനായ ശൂരമാനി, പോരിൽക്കയറി ശത്രുക്കളെ വെട്ടിവീഴ്ത്തുന്നവനായ രാജപുത്രൻ, കാലാൾ, കുതിര, ആന, തേർക്കൂട്ടം എന്നിവയോടുകൂടിയ വീരൻ, നിനക്കുവേണ്ടി പൊരുതുവാൻ സന്നദ്ധനായി നില്ക്കുന്നു.

വീരന്മാരായ ശ്രുതായുസ്സ്, ശ്രുതായുധൻ, ചിത്രാംഗദൻ, ചിത്രവർമ്മൻ എന്നിവർ-നരാഗ്ര്യരും, സശസ്ത്രരും മാനികളുമായ സത്യസന്ധന്മാർ-യുദ്ധസന്നദ്ധരായി നില്ക്കുന്നു. കർണ്ണപുത്രന്മാരായ വേറെ രണ്ടുപേർ-സത്യസന്ധരും, മഹാത്മാക്കളും, വരാസ്ത്രം നേടിയവരും, കൈവേഗമുള്ളവരുമായ വീരന്മാർ-നിനക്കുവേണ്ടി പൊരുതുവാൻ സന്നദ്ധരായി നില്ക്കുന്നു. വീര്യം കുറഞ്ഞവരാണെങ്കിലും പിളരാത്ത ബലമുള്ളവരായ വീരന്മാർ നിനക്കുവേണ്ടി പോരാടുവാൻ നില്ക്കുന്ന വേറേയും പലരുമുണ്ട്. ഇപ്പറഞ്ഞവരെല്ലാം പ്രധാനികളാണ്. അപാരവീര്യപ്രഭാവന്മാരായി വേറേയും യോധന്മാരുണ്ട് അവരോടുകൂടെ. ആനപ്പടയ്ക്കുള്ളിൽ ഇന്ദ്രനെന്നപോലെ കുരുരാജാവ് ജയിക്കുവാൻ കരുതിക്കൊണ്ടുതന്നെ നില്ക്കുന്നുണ്ട്."

ധൃതരാഷ്ട്രൻ പറഞ്ഞു: "ശത്രുക്കളിൽനിന്നു രക്ഷപ്പെട്ട് ജീവിക്കുന്നവരെപ്പറ്റി നീ പറഞ്ഞു. കാര്യം ഇപ്രകാരമിരിക്കുന്നു എന്നും ഞാൻ അറിഞ്ഞു."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് അംബികാപുത്രനായ ധൃതരാഷ്ട്രരാജാവ് മിക്കവാറും ചത്തുശേഷിച്ച തന്റെ സൈന്യത്തിന്റെ നിലയോർത്ത് മോഹാലസ്യപ്പെട്ടു. പിന്നെ ഉണർന്ന് ശോകവ്യാകുലചിത്തനായി ബോധഹീനനെപ്പോലെ പറഞ്ഞു:'സഞ്ജയാ! നിൽക്കൂ! എടോ സൂതാ! എന്റെ മനസ്സുഴലുന്നു താതാ! അപ്രിയംകേട്ടു മനസ്സു മയങ്ങിപ്പോകുന്നു! ദേഹം തളരുന്നു! നില്ക്കുവാൻ എനിക്കു കഴിയാതായിരിക്കുന്നു! എന്റെ സകല നാഡിയും ഞരമ്പും തളർന്ന് ശക്തി ക്ഷയിച്ചുപോയിരിക്കുന്നു!' എന്നു പറഞ്ഞ് രാജാവ് വീണ്ടും ബോധംകെട്ടു മറിഞ്ഞു വീണു."

## 8. ധൃതരാഷ്ട്രവാക്യം - കർണ്ണന്റെ വധവൃത്താന്തം ധൃതരാഷ്ട്രന്ന് അവിശ്വസനീയമായിത്തോന്നുന്നു

- ജനമേജയൻ പറഞ്ഞു: "കർണ്ണനേയും മക്കളേയും പോരിൽക്കൊന്നതു കേട്ട് ധൃതരാഷ്ട്രരാജാവ് അല്പം ആശ്വസിച്ചതിന്നുശേഷം എന്താണു ദ്വിജോത്തമാ പറഞ്ഞത്? പുത്രവ്യസനത്താൽ ഏറ്റവും ദുഃഖിതനായ അവൻ അപ്പോൾ എന്തൊക്കെയാണു പറഞ്ഞതെന്ന് എന്നോടു പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "കർണ്ണന്റെ മരണംകേട്ടു. അത് ധൃതരാഷ്ട്രന്ന് വിശ്വസിക്കാൻവയ്യാത്തവിധം അത്ഭുതമായിരുന്നു! ഭൂതസമ്മോഹനവും ഘോരവുമായ മഹാമേരുവിന്റെ വീഴ്ചപോലെ ചേരാത്തതായി, വിശ്വസിക്കാൻ വയ്യാത്തതായിത്തോന്നി. ഭാർഗ്ഗവന്റെ ചിത്തമോഹംപോലേയും, ഇന്ദ്രന്ന് അരികളിൽനിന്നു തോൽവിപറ്റുന്നതുപോലെയും, സൂര്യൻ ആകാശത്തുനിന്നു ഭൂമിയിൽ വീഴുന്നതുപോലെയും, സമുദ്രം വറ്റിപ്പോയതുപോലെയും, ഭൂമിയും ആകാശവും ദിക്കുകളും എല്ലാം വെള്ളംമൂടി നിറഞ്ഞുപരന്നപോലെയും, അത്ഭുതവും അവിശ്വാസ്യവുമായിത്തോന്നി. പുണ്യപാപക്രിയകളുടെ ഫലമില്ലായ്മപോലെയും അത്ഭുതമായിത്തോന്നി.

ബുദ്ധികൊണ്ട് ഓർത്തോർത്ത് ധൃതരാഷ്ട്രരാജാവ്,'അതുണ്ടാകാൻ വഴിയില്ല! കർണ്ണനെ ആരും കൊന്നിട്ടില്ല! കൊല്ലാൻ ആർക്കും കഴികയില്ല! കർണ്ണനെ നിഗ്രഹിക്കുകയോ? ഇല്ല; അതു വേറെ വല്ലവരെയുമാകാം!' എന്ന് മനസ്സുകൊണ്ടുറപ്പിക്കുകയും ശോകാഗ്നി വിങ്ങിവീർത്തു ഏറ്റവും വെമ്പുന്ന സർപ്പംപോലെ നിശ്വസിക്കുകയും ചെയ്തു. പിന്നെ മാഴ്കിത്തളർന്നു നെടുവീർപ്പിട്ട് ഹാ! ഹാ! എന്നു നിലവിളിച്ച് ഇണ്ടലോടെ കിടന്നു. വീണ്ടും പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ! വീരനായ കർണ്ണൻ, സിംഹമാതംഗവിക്രമനായ കർണ്ണൻ, വൃഷഭസ്കന്ധനും വൃഷഭാഷനും വൃഷഭഗതിയും വൃഷഭസ്വനനുമായ കർണ്ണൻ, മഹേന്ദ്രനായ ശത്രുവിനെപ്പോലും പരാജിതനാക്കുന്ന വജ്രകായനും യുവാവുമായ കർണ്ണൻ വധിക്കപ്പെടുകയോ? അവന്റെ ഞാണൊലിയാലും അമ്പെയ്യുന്ന ഒച്ചയാലും ലോകം വിറച്ചുപോകും! നരനാഗരഥാശ്വങ്ങൾ സംഗരത്തിൽ നില്ക്കാറില്ല. ശത്രുഘ്നനായ ആ മഹാബാഹു, വീഴ്ചപറ്റാത്തവനായ ആ വീരൻ, തുണനില്ക്കുകയാലാണ് രഥീന്ദ്രരായ പാണ്ഡവരോട് സുയോധനൻ ഇടഞ്ഞത്. ആ രഥിശ്രേഷ്ഠനായ കർണ്ണൻ എങ്ങനെയാണു പോരിൽ പാർത്ഥനാൽ വധിക്കപ്പെടുന്നത്? ദുസ്സഹവിക്രമനായ ആ നരവ്യാഘ്രനെ കൊല്ലുകയോ? അവൻ പാർത്ഥനേയും കൃഷ്ണനേയും വകവെക്കാറില്ല! യദുക്കളേയും മറ്റു ശത്രുക്കളേയും അവൻ വകവെക്കാറില്ല. അത്രയ്ക്കും കൈയൂക്കുള്ളവനാണ് അവൻ!'ശാർങ്ഗഗാണ്ഡീവധന്വാക്കന്മാരെ, ദുർജ്ജയരായ കൃഷ്ണാർജ്ജുനന്മാരെ, ഒപ്പം പോരിൽ ഞാനൊരുവൻ ദിവ്യമായ തേരിൽനിന്നു വീഴ്ത്തും!' എന്നല്ലേ എന്റെ മന്ദമതിയായ പുത്രനോട്, ലോഭമോഹിതനായ ദുര്യോധനനോട്, രാജ്യാർത്ഥിയും നീചനുമായ ആ വിഡ്ഢിയോട് അവൻ പറഞ്ഞത്? ബലവാനായ അവൻ ദുർജ്ജയരായ ശത്രുക്കളെ വെന്നവനാണ്. മത്സ്യരേയും, ത്രിഗർത്തരേയും, ശകന്മാരേയും, തംഗണരേയും, ഗാന്ധാരന്മാരേയും, മദ്രകന്മാരേയും, കാശികോസലപാഞ്ചാലന്മാരേയും, വിദേഹകപുളിന്ദരേയും, സുഹ്മാംഗരേയും, വംഗരേയും നിഷധരേയും, പുണ്ഡ്രകരേയും, കീചകരേയും, വത്സകാലിംഗതരളകാശ്മകർഷീകരേയും പോരിൽ ജയിച്ചവനാണ്. അവൻ ആ വീരന്മാരെ ജയിച്ച് പണ്ട് കപ്പം വാങ്ങിച്ചു. മൂർച്ചകൂടിയ കങ്കപത്രതീക്ഷ്ണബാണങ്ങളാൽ അവൻ എത്രയെത്ര വീരന്മാരെയാണ്, എത്രയെത്ര രാജ്യക്കാരെയാണ് ജയിച്ചത്! ദുര്യോധനന്റെ വിജയത്തിന്നും വൃദ്ധിക്കുമായി അവൻ എന്തൊക്കെ ചെയ്തു!

പരമാസ്ത്രജ്ഞനും സേനാപതിയുമായ അവൻ എങ്ങനെ കൊല്ലപ്പെട്ടു? ശത്രുക്കളായ പാണ്ഡവവീരന്മാർ അവനെ

എങ്ങനെ കൊന്നു? വൃഷൻ വാനോരിൽ മഹേന്ദ്രനാണ്. വൃഷൻ മനുഷ്യരിൽ കർണ്ണനാണ്. മൂന്നാമതായി ഒരു വൃഷനെ ഞാൻ ഈ ലോകത്തിൽ കേട്ടിട്ടില്ല. അശ്വങ്ങളിൽ മുഖ്യൻ ഉച്ചൈശ്രവസ്സാണ്. രാജാക്കന്മാരിൽ മുഖ്യൻ ധനേശ്വരനാണ്. വാനവന്മാരിൽ മുഖ്യൻ ദേവേന്ദ്രനാണ്. യോധരിൽ മുഖ്യൻ കർണ്ണനാണ്! വീര്യവാനായ അവൻ ശൂരന്മാരിൽ പടുവാണ്. രാജാക്കന്മാരാരും അവനെ ജയിച്ചിട്ടില്ല. ദുര്യോധനന്റെ വൃദ്ധിക്കുവേണ്ടി അവൻ ഭൂമിയൊക്കെ ജയിച്ചവനാണ്. സ്വന്തം മാനാർത്ഥവൃദ്ധികൊണ്ട് ഇവനെച്ചേർത്ത് മാഗധൻ മന്നവന്മാരെയെല്ലാം തടഞ്ഞു. കുരുയാദവന്മാരൊഴികെയുള്ള സകല രാജാക്കന്മാരേയും തടഞ്ഞവനാണു കർണ്ണൻ. ആ കർണ്ണനെ ദ്വൈരഥത്തിൽ അർജ്ജുനൻ വധിച്ചു എന്നു കേൾക്കുകയാൽ ദുഃഖസമുദ്രത്തിൽ, കപ്പൽ പൊളിഞ്ഞവനെപ്പോലെ ആയിരിക്കുന്നു ഞാൻ! മഹാരഥനായ വൃഷനെ-മർത്ത്യരിൽ വൃഷനെ-ദ്വൈരഥത്തിൽ കൊന്നു പോലും! പ്ളവംവിട്ടു സമുദ്രത്തിൽ മുങ്ങുന്നവനെപ്പോലെ ഞാൻ ദുഃഖസമുദ്രത്തിൽ ആണ്ടുപോയിരിക്കുന്നു. ഇത്തരം ദുഃഖത്തിൽപ്പെട്ടിട്ടും ഞാൻ ചാകുന്നില്ലല്ലൊ സഞ്ജയാ! എന്റെ ഹൃദയം വജ്രംപോലെ കഠിനമാണ്. അല്ലെങ്കിൽ അതെന്തുകൊണ്ടു തകർന്നില്ല? ജ്ഞാതികൾക്കും, സംബന്ധികൾക്കും, മിത്രങ്ങൾക്കും ഈ ഭയങ്കരമായ തോൽവികേട്ടു ഞാനല്ലാതെ ഏതൊരുത്തൻ ഈ ലോകത്തിൽ ചാകാതിരിക്കും? ഞാൻ ഇപ്പോൾ വിഷംകുടിച്ചു മരിക്കും! അല്ലെങ്കിൽ തീയിൽച്ചാടി ചാകും! അല്ലെങ്കിൽ കുന്നിന്മേൽകയറി ചാടിച്ചാകും. അല്ലാതെ ഞാൻ ഒരുനിമിഷം ജീവിക്കയില്ല സഞ്ജയാ! ഉടനെ ചാകണം എനിക്കു സഞ്ജയാ! എനിക്കു സഹിച്ചുകൂടാ. ഈ ദുഃഖം എനിക്കു സഹിച്ചുകൂടാ! അയ്യോ! സഹിക്കാൻവയ്യാ! വയ്യാ!"

**9. ധൃതരാഷ്ട്രപ്രശ്നം - ധൃതരാഷ്ട്രൻ തന്നെത്തന്നെ നിന്ദിച്ചുപറയുന്നു -** സഞ്ജയൻ പറഞ്ഞു: "ശ്രീകൊണ്ടും, കുലംകൊണ്ടും പ്രസിദ്ധികൊണ്ടും, തപസ്സുകൊണ്ടും, ജ്ഞാനംകൊണ്ടും യയാതിയെപ്പോലെ സജ്ജനങ്ങൾ ഭവാനെ കണക്കാക്കുന്നു. ജ്ഞാനത്താൽ മഹർഷിതുല്യനായി, കൃതകൃത്യനായി ശോഭിക്കുന്ന ഭവാൻ ആത്മാവിനെ ഉറപ്പിക്കുക. സ്ഥിരബുദ്ധിയായി ഇരിക്കുക! ദുഃഖത്തിൽ മനസ്സുകൊടുക്കരുത്!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ദൈവംതന്നെയാണു വലിയത്. പൗരുഷം നിഷ്ഫലമാണ് എന്നു ഞാൻ വിചാരിക്കുന്നു. സാലംപോലെയുള്ള കർണ്ണനും പോരിൽ കൊല്ലപ്പെട്ടില്ലേ? യുധിഷ്ഠിരബലത്തേയും, പാഞ്ചാലന്മാരുടെ രഥജാലത്തേയും കൊന്നുതകർത്ത്, ദിക്കടച്ച് അമ്പുവർഷിച്ചു തപിപ്പിച്ച്, വജ്രി ദൈത്യരെയെന്നവിധം പോരിൽ പാർത്ഥരെ മയക്കിയിട്ട്, കാറ്റേറ്റ വൃക്ഷത്തെപ്പോലെ ആ വീരൻ ചത്തുകിടക്കുകയാണോ?

ഈ ദുഃഖത്തിന്റെ അവസാനം ഞാൻ കാണുന്നില്ല. സമുദ്രത്തിൽ തോണിയില്ലാത്തവനെപ്പോലെയായി ഞാൻ. തീവ്രമായ ചിന്ത വർദ്ധിച്ചുവരുന്നു. മരിക്കുവാനും എനിക്കു തോന്നുന്നു. കർണ്ണന്റെ വധവും, അർജ്ജുനന്റെ ജയവും കേൾക്കുമ്പോൾ ഒരു നിമിഷം ഭൂമിയിൽ ജീവിച്ചിരിക്കുവാൻ എനിക്കു തോന്നുന്നില്ല. കർണ്ണന്റെ വധം ഒരിക്കലും എനിക്കു വിശ്വസിക്കാൻ തോന്നുന്നില്ല. എന്റെ ഹൃദയം തീർച്ചയായും വജ്രംപോലെ കഠിനമാണ്. കർണ്ണനെ കൊന്നു എന്നു കേട്ടാൽ ഉടനെ ആയിരം കഷണമായി അത് തകരേണ്ടതായിരുന്നു. തകർന്നില്ലല്ലൊ! എനിക്കു ദേവകൾ ദീർഘായുസ്സു നൽകി. കഷ്ടം! കർണ്ണനെ കൊന്നതായിക്കേട്ടു ദുഃഖിച്ച് ഞാൻ ജീവിച്ചിരിക്കുന്നു.

സഞ്ജയാ, സുഹൃത്തുക്കൾ പോയ എന്റെ ജീവിതം നിന്ദ്യം തന്നെ! ഇപ്പോൾ ഞാൻ ഗർഹിതമായ നിലയിലായി സഞ്ജയാ! മന്നിൽ എല്ലാവരാലും സൽകൃതനായ ഞാൻ ഇപ്പോൾ എല്ലാവരാലും നിന്ദ്യനായി ജീവിക്കേണ്ടിവന്നു. പരന്മാരിൽനിന്നുള്ള അവമാനമേറ്റ് ഞാൻ എങ്ങനെ ജീവിക്കേണ്ടൂ! ദുഃഖിതന്മാരിൽവെച്ച് ദുഃഖിതനായി ഞാൻ ജീവിക്കേണ്ടിവന്നു! അത്രവലിയ വ്യസനമല്ലെഎനിക്കു വന്നുചേർന്നത് സഞ്ജയാ! ഭീഷ്മദ്രോണന്മാരുടെ വധം, മാന്യനായ കർണ്ണന്റെ വധം, ഇവകൊണ്ട് അടിക്കടി ഞാൻ ദുഃഖത്തിൽ ആണ്ടാണ്ടുപോയി. കർണ്ണൻ മരിച്ച കഥ ചിന്തിക്കുമ്പോൾ ഇനി ആരും ബാക്കിയുണ്ടായിരിക്കയില്ല. എന്റെ മക്കൾക്ക് അവനായിരുന്നു ഒരു കരയായി നിന്നത്. പോരിൽ വളരെ ശരങ്ങൾ വർഷിച്ചിരുന്ന അവൻ മരിച്ചുപോയി. ഇനി എന്താണൊരു രക്ഷ! ആ നരർഷഭനില്ലാതെ ജീവിച്ചിട്ട് എന്തുഫലം? കഷ്ടം! അമ്പേറ്റാർത്തിപ്പെട്ട് സൂതജൻ തേരിൽ നിന്നു വീണു! വജ്രമേറ്റു പിളർന്ന ഗിരിശൃംഗംപോലെ വീണു! ചോരചിന്നി ഭൂമി ശോഭിപ്പിച്ച് ആ ദേഹം കിടക്കുകയാണ്! മത്തനായ ആനത്തലവൻ വീഴിച്ച കൊമ്പനാനയെപ്പോലെ കിടക്കുകയാണ്!

ധാർത്തരാഷ്ട്രന്മാർക്ക് ആരാണു ബലവും പാണ്ഡവന്മാർക്ക് ആരിലാണ് ഭയവും ഉണ്ടായിരുന്നത്, വില്ലാളിമുഖ്യനായ ആ കർണ്ണൻ, പാർത്ഥനാൽ കൊല്ലപ്പെട്ടു. അവൻ വീരനും, മഹേഷ്വാസനും, എന്റെ മക്കൾക്ക് അഭയപ്രദനുമായിരുന്നു. ഇന്ദ്രൻ വീഴ്ത്തിയ അദ്രിപോലെ ആ വീരൻ വീണുകിടക്കുകയാണ്. മുടന്തന്റെ ദീർഘയാത്രപോലെയും ദരിദ്രന്റെ കൊതിപോലെയുമാണ് ദുര്യോധനന്റെ ആഗ്രഹം. ദാഹിച്ചവന്നു വെള്ളത്തുള്ളികൊണ്ട് ദാഹം മാറുമോ? അമ്പോ! ദൈവം വമ്പുള്ളവൻതന്നെ! കാലത്തെ ആർക്ക് കടക്കുവാൻ കഴിയുന്നു?

(നമ്മളോരോന്നു ചിന്തിക്കും
മറിച്ചോരോന്നു വന്നിടും
വിധിയും കാലവും മാറ്റാൻ
കഴിവില്ലേതൊരുത്തനും.)

ഗത്യന്തരമില്ലാതെ വിഷമിച്ച് പൗരുഷംകെട്ട് പാവപ്പെട്ട് ഓടുമ്പോൾ എന്റെ മകൻ ദുശ്ശാസനൻ കൊല്ലപ്പെടുകയാണോ ഉണ്ടായത് സൂതാ? ഹേ, താതാ! അവൻ ദീനന്റെ തൊഴിൽ ചെയ്തില്ലല്ലോ? സൂരനായ അവൻ മറ്റു രാജാക്കന്മാരെപ്പോലെതന്നെയല്ലേ കൊല്ലപ്പെട്ടത്? 'പൊരുതരുത്' എന്നു യുധിഷ്ഠിരൻ പറഞ്ഞു. അവന്റെ ആ വാക്കിനെ പത്ഥ്യമായ ഔഷധംപോലെ സുയോധനൻ കൈക്കൊള്ളുകയുണ്ടായില്ല. ശരതല്പത്തിൽ വീണ കീർത്തിമാനായ ഭീഷ്മൻ വെള്ളം ചോദിച്ചപ്പോൾ പാർത്ഥൻ ധരാതലം എയ്തുകീറി ജലധാരാപ്രവാഹമുണ്ടാക്കി. ഈ മഹാത്ഭുതം കണ്ടപ്പോൾ ആ മഹാബാഹു ശരതല്പത്തിൽ കിടന്ന് കല്പിച്ചു: 'ഉണ്ണീ, നീ പാർത്ഥനുമായി യോജിക്കുക! യോജിപ്പിൽ ശാന്തിയുണ്ടാകും. യുദ്ധം മതിയാക്കൂ! എന്റെ അവസാനത്തോടുകൂടി വൈരം അവസാനിക്കട്ടെ! ഭ്രാതൃമാനായി പാണ്ഡവരോടുകൂടി നീ ധരിത്രിയെ ഭരിക്കുക!' ആ ദീർഘദർശി പറഞ്ഞ ആ വാക്ക് ഇപ്പോൾ വന്നുചേർന്നു. അമാത്യന്മാർ മരിച്ച്, പുത്രന്മാരും ചത്ത് കേഴുന്നവനായി ഞാൻ സഞ്ജയാ! ചൂതുകളിനിമിത്തം ഞാൻ കഷ്ടത്തിലായി. ചിറകു വെട്ടിക്കളഞ്ഞ പക്ഷിയെപ്പോലെയായി ഞാൻ! പക്ഷിയെപ്പിടിച്ചു ചിറകുവെട്ടിവിട്ടയച്ച് അതിനെ നോക്കി കുട്ടികൾ കൈകൊട്ടിച്ചിരിക്കുന്നു. ചിറകുപോയ അതിന്റെ ഗതി ഇല്ലാതാകുന്നു. അപ്രകാരമാണ് എന്റെ നില. ക്ഷീണിച്ച, സർവ്വസ്വവും നഷ്ടപ്പെട്ട്, ജ്ഞാതികളും ബന്ധുക്കളുമില്ലാതെ, ഞാൻ എങ്ങോട്ടു പോകേണ്ടൂ? ദീനനായ ഞാൻ ശത്രുവിന്റെ പാട്ടിൽ പെട്ടുപോയി!

കാംബോജന്മാർ, അംബഷ്ഠന്മാർ, കേകയന്മാർ, ഗാന്ധാരന്മാർ, വിദേഹന്മാർ എന്നിവരെയൊക്കെ കാര്യസിദ്ധിക്കായി പോരിൽ ജയിച്ചവൻ, ദുര്യോധനന്ന് അഭിവൃദ്ധിക്കായി പാരിടം ജയിച്ച പ്രഭു, കൈയൂക്കു കൂടിയ ശൂരന്മാരായ പാണ്ഡുപുത്രന്മാരാൽ ജിതനായി. പോരിൽ വില്ലാളിയായ കിരീടി ആ കർണ്ണനെ വധിക്കെ ചുറ്റും നിന്ന വീരന്മാർ ആരൊക്കെയായിരുന്നു സഞ്ജയാ! എല്ലാവരും വിട്ടൊഴിഞ്ഞ് ഒറ്റയ്ക്കുനില്ക്കുമ്പോളല്ലല്ലോ അങ്ങനെ പാണ്ഡവൻ കൊന്നത്?

ഹേ, സഞ്ജയാ! നീ പറഞ്ഞില്ലേ, മുമ്പ് വീരന്മാരെ കൊന്ന മാതിരികൾ സർവ്വശസ്ത്രധരേന്ദ്രനായ ഭീഷ്മനെ എതിർക്കാത്ത

സമയം നോക്കിയല്ലെ വിശിഖങ്ങൾകൊണ്ട് ശിഖണ്ഡി വീഴ്ത്തിയത്. അപ്രകാരം ആയുധം വെച്ച ദ്രോണനെ, വളരെ ശരങ്ങളേറ്റ വില്ലാളിവീരനെ, യോഗയുക്തനെയല്ലെ ധൃഷ്ടദ്യുമ്നൻ വാളു വീശി കൊന്നത്? പഴുതുനോക്കിയല്ലെ കൊന്നത്? ചതിച്ചല്ലെ കൊന്നത്? അങ്ങനെ ഭീഷ്മദ്രോണനിപാതനം ഞാൻ കേട്ടറിഞ്ഞുവല്ലോ. ഭീഷ്മദ്രോണന്മാരെ വജ്രധരനുപോലും പോരിൽ കൊല്ലുവാൻ കഴിയുകയില്ല. മുറയ്ക്കു പൊരുതുകയാണെങ്കിൽ സാധിക്കയില്ല! ഞാൻ ഈപ്പറഞ്ഞതു സത്യമാണ്. പല ദിവ്യാസ്ത്രങ്ങളും പോരിൽ പ്രയോഗിക്കുന്ന കർണ്ണനെ, ഇന്ദ്രതുല്യ പരാക്രമിയെ, എങ്ങനെ മൃത്യു പോരിൽ സ്പർശിച്ചു? മിന്നലൊക്കുന്ന പൊന്നണിഞ്ഞ ശത്രുഘ്നമായ ശക്തിയെ, അവന്നാണല്ലോ കുണ്ഡലം കൈമാറി ഇന്ദ്രൻ ദാനംചെയ്തത്. അവന്നുള്ളതാണല്ലോ പൊന്നണിഞ്ഞ സർപ്പമുഖമെന്ന ദിവ്യമായ ശരം. ചന്ദനാർച്ചിതമായി ശത്രുഹരമായ തൂണിയിൽ അതു സൂക്ഷിച്ചിരുന്നല്ലോ.

ഭീഷ്മദ്രോണാദികരഥിവീരരെ കൂട്ടാക്കാത്ത അവൻ ജാമദഗ്ന്യനിൽനിന്നു ബ്രഹ്മാസ്ത്രത്തെ പഠിച്ചവനാണ്. ദ്രോണാദ്യന്മാർ ഏറ്റം ആർത്തിപ്പെട്ടു പിന്മാറിയതു കണ്ടു കൂരമ്പെയ്ത് സൗഭദ്രന്റെ വില്ല് ആ മഹാഭുജൻ അറുത്തു. പതിനായിരം ആനകളുടെ ശക്തിയുള്ള കേടറ്റ ഭീമസേനനെ തേർ തകർത്തുവിട്ടു ഹസിച്ചവനാണ് അവൻ. മൂർച്ചകൂടിയ അമ്പുവർഷിച്ച് സഹദേവനെ ജയിച്ചവനാണ്. തേർ തകർത്ത്, കൃപകൊണ്ട് അവനെ വിട്ടു. ധർമ്മചിന്തയാൽ കൊല്ലുകയുണ്ടായില്ല കർണ്ണൻ. ജയിക്കുന്നതിന്നുവേണ്ടി പലതരം മായകാട്ടുന്ന നിശാടനെ, ഘടോൽക്കചനെ, ദേവേന്ദ്രദത്തമായ ശക്തി പ്രയോഗിച്ച് അവൻ കൊന്നു. ഇത്രനാളും ഇവനെ പോരിൽ ഫൽഗുനൻ പേടിച്ചു പിന്മാറി. ആ വീരൻ കർണ്ണനുമായി ദ്വൈരഥം ഏല്ക്കാറില്ല. പിന്നെ എങ്ങനെ അവൻ കർണ്ണനെക്കൊന്നു? അവന്റെ തേര് ഉടഞ്ഞില്ലെങ്കിൽ, വില്ലു തകർന്നില്ലെങ്കിൽ, അസ്ത്രങ്ങൾ തീർന്നില്ലെങ്കിൽ, പിന്നെയെങ്ങനെ വൈരികൾ അവനെ കൊന്നു? വലിയ വില്ലിട്ടുലയ്ക്കുന്ന കർണ്ണനെ, പോരിൽ ഘോരമായ ബാണങ്ങളും ദിവ്യാസ്ത്രങ്ങളും തൂകി നിൽക്കുമ്പോൾ, ആ നരവ്യാഘ്രനെ കൊല്ലുവാൻ ആർക്കു കഴിയും? അവന്റെ വില്ല് മുറിഞ്ഞിരിക്കാം, തേർ ധരിത്രിയിൽ താഴ്ന്നേക്കാം, അസ്ത്രങ്ങൾ നാശമായേക്കാം, അല്ലാതെ എങ്ങനെ കൊല്ലാനാണ്? കൊന്നു എന്നു നീ പറഞ്ഞല്ലോ! ഇതിൽ ഏതെങ്കിലും സംഭവിച്ചിട്ടുണ്ടാകാം. അല്ലാതെ അവന്റെ നാശത്തിന്നു കാരണമൊന്നും ഞാൻ കാണുന്നില്ല. 'പാർത്ഥനെ കൊന്നുവീഴ്ത്തുന്നതുവരെ ഞാൻ എന്റെ കാൽ തേച്ചുകഴുകുന്നതല്ല' എന്ന് ആ മഹാത്മാവു ഘോരമായ ശപഥംചെയ്തിട്ടുണ്ട്. അങ്ങനെ ഒരു മഹാവ്രതമുണ്ട് അവന്ന്. അവനെ ഭയപ്പെട്ടു കാട്ടിൽ ധർമ്മരാജാവായ യുധിഷ്ഠിരൻ പതിമ്മൂന്നുവർഷം ഉറങ്ങാതെ കഴിച്ചുകൂട്ടി. വീര്യവാനായ ആ മഹാത്മാവിന്റെ വീര്യം ആശ്രയിച്ച് എന്റെ പുത്രൻ പാണ്ഡവരുടെ ഭാര്യയായ കൃഷ്ണയെ സഭയിൽക്കയറ്റി. ആ സഭയിൽവെച്ചു പാണ്ഡുനന്ദനന്മാർ കാൺകേ കുരുസന്നിധിയിൽവെച്ച് പാഞ്ചാലിയെ 'ദാസഭാര്യ' യെന്നു വിളിച്ചു. 'കൃഷ്ണേ, നിനക്കു ഭർത്താക്കന്മാരില്ല. എല്ലാവരും പതിരായ എള്ളിൻമണികളാണ്. വരവർണ്ണിനീ, നീ വേറെ ഒരു ഭർത്താവിനെ വരിക്കുക!' എന്ന രൂക്ഷമായ വാക്ക് സഭയിൽ ചൊടിയോടെ കൃഷ്ണയോടു പറഞ്ഞ ആ സൂതപുത്രൻ എങ്ങനെ ശത്രുക്കളാൽ വധിക്കപ്പെട്ടു. ഗാണ്ഡീവംതൂകുന്ന ഉഗ്രമായ അസ്ത്രത്തെപ്പോലും വകവെക്കാതെ ആ ധീരൻ' എടോ പാഞ്ചാലീ, നീ ഭർത്തൃഹീനയാണ്' എന്നു പറഞ്ഞു പാർത്ഥരെ നോക്കി. മക്കളും കൃഷ്ണനും കൂടിയ പാണ്ഡവന്മാരിലും യാതൊരു ഭയവും ക്ഷണംപോലും അവന്നുണ്ടായിരുന്നില്ല. അത്ര ബാഹുവീര്യമുള്ളവനായിരുന്നു അവൻ. ഇന്ദ്രാദിദേവന്മാർ വിചാരിച്ചാലും അവനോടെതിർത്ത് അവനെക്കൊല്ലുവാൻ സാധിക്കയില്ല. പിന്നെയുണ്ടോ പാണ്ഡുവിന്റെ മക്കൾക്കു കഴിയുന്നു!

ഞാണുവലിച്ച് കയ്യുറയിട്ടു നില്ക്കുമ്പോൾ കർണ്ണന്റെ മുമ്പിൽ നേരിട്ട് നില്ക്കുവാൻ ആർക്കുകഴിയും. ഊഴിയിൽ ചന്ദ്രസൂര്യപ്രകാശങ്ങൾ തട്ടാത്തകാലം വന്നേക്കാം! എന്നാൽ പോരിൽ പിന്മാറാത്ത ആ വീരനെ കൊല്ലുകയെന്നത് സാദ്ധ്യമായ കാര്യമല്ല.

അവനും അനുജനായ ദുശ്ശാസനനും തുണ നില്ക്കുകയാൽ കൃഷ്ണനെപ്പോലും എന്റെ ദുർബ്ബുദ്ധിയായ മകൻ ദുര്യോധനൻ ധിക്കരിച്ചു! വൃഷസ്കന്ധനായ കർണ്ണനേയും ആ ദുശ്ശാസനനേയും കൊന്നുവീഴ്ത്തിയതായിക്കണ്ട് എന്റെ മകൻ ഇപ്പോൾ വിലപിക്കുകയല്ലേ? ദ്വൈരഥത്തിൽ സവ്യസാചി, കർണ്ണനെക്കൊന്നും പാണ്ഡവന്മാർ വിജയികളായും കണ്ട് സുയോധനൻ എന്തുപറഞ്ഞു സഞ്ജയാ? വൃഷസേനനേയും ദുർമ്മർഷണനേയും വധിച്ചു. പട ഉടഞ്ഞു ചിതറി. മഹാരഥന്മാർ വധിക്കപ്പെട്ടു പിൻതിരിഞ്ഞോടുകയേ ഇനി രക്ഷയുള്ളുവെന്നുവന്നു. രഥീന്ദ്രന്മാർ ഓടി. ഇതൊക്കെ കണ്ട് എന്റെ പുത്രൻ ഇപ്പോൾക്കിടന്നു വിലപിക്കുന്നുണ്ടാകും!

പാട്ടിൽ നില്ക്കാത്ത മാനിയും ദുർബ്ബുദ്ധിയും അജിതേന്ദ്രിയനുമായ സുയോധനൻ ഉത്സാഹംകെട്ട സൈന്യത്തെക്കണ്ട് എന്തു പറഞ്ഞു? സുഹൃത്തുക്കൾ തടുത്താലും താനെ വൈരം വർദ്ധിപ്പിച്ചവനായ സുയോധനൻ, പോരിൽ മിക്കവരും ചത്തതു കണ്ട് എന്തുപറഞ്ഞു സഞ്ജയാ!

തമ്പിയെ ഭീമൻ യുദ്ധത്തിൽ കൊന്നുവിട്ടതു കണ്ട്, അവന്റെ കടുംചോര ഭീമൻ കുടിക്കുന്നതുകണ്ട് സുയോധനൻ എന്തു പറഞ്ഞു സഞ്ജയാ! കർണ്ണൻ അർജ്ജുനനെ കൊല്ലുമെന്ന് തന്റെ അമ്മാവനായ ശകുനിയോടു സഭയിൽ പറഞ്ഞ അവൻ, കർണ്ണൻ അർജ്ജുനനാൽ കൊല്ലപ്പെട്ടതു കണ്ടപ്പോൾ എന്തു പറഞ്ഞു സഞ്ജയാ! സന്തോഷത്തോടുകൂടി മുമ്പു ചൂതാടി പാണ്ഡവന്മാരെ ചതിച്ച ശകുനി എന്തു പറഞ്ഞു കർണ്ണൻ വധിക്കപ്പെട്ടതു കണ്ടപ്പോൾ? ധനുർദ്ധരനായ കൃതവർമ്മാവ്, സാത്വതൗഘമഹാരഥൻ, കർണ്ണൻ വധിക്കപ്പെട്ടതു കണ്ടിട്ടെന്തു പറഞ്ഞു സഞ്ജയാ?

ധനുർവ്വേദം പഠിക്കുന്നതിന്നായി ബ്രാഹ്മണരും, ക്ഷത്രിയരാജാക്കന്മാരും, വൈശ്യന്മാരും ധീമാനായ ദ്രോണപുത്രന്റെ ശിക്ഷ ശീലിച്ചുനില്ക്കും. യുവാവും സുന്ദരനും, കാണേണ്ടവനായ യോഗ്യനും കീർത്തിമാനുമാണ് അശ്വത്ഥാമാവ്. അവനെന്തു പറഞ്ഞു കർണ്ണൻ വധിക്കപ്പെട്ടതു കണ്ടിട്ട്?

ധനുർവ്വേദത്തിൽ ആചാര്യനും രഥികോത്തമനുമായ കൃപൻ കർണ്ണവധം കണ്ടിട്ട് എന്തു പറഞ്ഞു സഞ്ജയാ! വില്ലാളിയായ മദ്രരാജാവ്, പോരിൽ വിളങ്ങിയ ശല്യൻ, കർണ്ണന്നു സൂതനായിനില്ക്കെ കർണ്ണൻ വധിക്കപ്പെട്ടപ്പോൾ എന്തുപറഞ്ഞു? സൗവീരമദ്രന്മാരുടെ രാജാവായ ആ ബലവാൻ, രണദുർമ്മദന്മാരായ യോദ്ധാക്കൾ മിക്കവാറും ഒടുങ്ങിയപ്പോൾ എന്തു പറഞ്ഞു?

ഈ പോരിന്നു വന്നുചേർന്ന മന്നിൽ വാഴുന്ന രാജാക്കന്മാരും കർണ്ണന്റെ വധംകണ്ട് എന്തുപറഞ്ഞു സഞ്ജയാ? ആ രഥിവ്യാഘ്രനായ വീരനെ, ദ്രോണനെ, കൊന്നതിന്നുശേഷം ഭാഗംപറ്റി പടയുടെ മുഖത്താരാണു നിന്നത് സഞ്ജയാ? തേരാളിപ്രവരനും മദ്രരാജാവുമായ ശല്യനെ കർണ്ണന്റെ സൂതനാക്കിയതെങ്ങനെ? പറയൂ സഞ്ജയാ! എതിർത്തുനില്ക്കുന്ന സമയത്ത് സൂതപുത്രന്റെ വലംചക്രം ആർ കാത്തു? ഇടംചക്രം ആർ കാത്തു? പിന്നിൽ ഏതു വീരന്മാർ നിന്നു കാത്തു? കർണ്ണനെ ആപൽഘട്ടത്തിൽ കൈവിടാതെ ആർ നിന്നു? കൈവിട്ടു പേടിച്ചുപാഞ്ഞ ക്ഷുദ്രന്മാർ ആരാണ്? നിങ്ങൾ എല്ലാവരും കൂട്ടുള്ളപ്പോൾ വീരനായ കർണ്ണനെ എങ്ങനെ കൊന്നു? പാണ്ഡവന്മാരോട് മഹാരഥന്മാർ ഏതുവിധമാണേറ്റത്? വാരിതൂകുന്ന വാരിദങ്ങൾപോലെ ആരാണ് അമ്പുചൊരിഞ്ഞവർ?

ആ സർപ്പമുഖമായ ദിവ്യശരം എങ്ങനെ പാഴിലായി? എന്നോടു പറയൂ സഞ്ജയാ! ഉത്സാഹംകെട്ട എന്റെ സൈന്യ

ത്തിന്റെ അന്ത്യം എന്തായിരിക്കും! തലവൻ പോയില്ലേ? ആ വീരന്മാരായ മഹേഷ്വാസർ എനിക്കുവേണ്ടി ഉയിർവിട്ടു! ഭീഷ്മദ്രോണന്മാർ ഹതരായി! ഇതൊക്കെക്കേട്ട് എന്തിനു ഞാൻ ജീവിക്കുന്നു?

കർണ്ണനെ പാർത്ഥൻ കൊന്നത് വീണ്ടും വീണ്ടും പൊറുക്കുവാൻ എനിക്കു കഴിയുന്നില്ല സഞ്ജയാ! നൂറുനൂറ് ആനകൾക്കുള്ള കൈയൂക്കുള്ളവനാണ് അവൻ! ദ്രോണനെ കൊന്നതിന്നുശേഷം വീരന്മാരായ കൗരവന്മാർ പരന്മാരുമായി പോരാടിയ ആ യുദ്ധം എങ്ങനെയെന്നു പറയൂ, സഞ്ജയാ!

കൗന്തേയൻ കർണ്ണനോടു ചെയ്ത യുദ്ധത്തിന്റെ മാതിരിയും പോരിൽ ആ ശത്രുഹരനായ കർണ്ണനെ അർജ്ജുനൻ കൊന്നമട്ടും എല്ലാം വിശദമായി പറയൂ സഞ്ജയാ!"

**10. കർണ്ണാഭിഷേകം** – സഞ്ജയൻ പറഞ്ഞു: "വില്ലാളിയായ ദ്രോണനെ കൊന്നുവീഴ്ത്തിയ അന്ന്, ദ്രോണന്റെ സങ്കല്പമൊക്കെ കെട്ടുപോയ അന്ന്, കൗരവപ്പടയുടഞ്ഞ് പത്തുദിക്കിലേക്കും പാഞ്ഞോടിയ അന്ന്, സൈന്യവ്യൂഹം കെട്ടി ഭ്രാതാക്കളോടുകൂടി പാർത്ഥൻ നിന്നു. അർജ്ജുനൻ ഒരുങ്ങിനില്ക്കുന്നതു കണ്ടപ്പോൾ നിന്റെ പുത്രനായ ദുര്യോധനൻ ഓടുന്ന തന്റെ പടയെ പൗരുഷംകൊണ്ട് തടഞ്ഞുനിർത്തി. സ്വന്തം സൈന്യത്തെ അടക്കിനിർത്തി ആ മഹാബാഹു പാണ്ഡവന്മാരോടു കുറേനേരം പൊരുതിനിന്നു. പോരിൽ മെച്ചംനേടി ഹർഷിച്ച് പൊരുതുന്ന ശത്രുക്കളുമായി പൊരുതിയതിന്നുശേഷം സന്ധ്യാകാലം വന്നപ്പോൾ സൈന്യങ്ങളെപ്പിൻവലിച്ച് കൈനിലകളിലെത്തി. കുരുക്കൾ ഒത്തുകൂടി മന്ത്രാലോചനകൾ നടത്തി മുഖ്യ പര്യങ്കത്തിലും, മെത്തകളിലും, പീഠങ്ങളിലുമിരുന്ന് നല്ലപോലെ ചിന്തിച്ച് ആ അമരോപമന്മാർ തീരുമാനമെടുത്തു. ദുര്യോധനരാജാവ് ഭംഗിയായി സാമവാക്കുകൊണ്ട് കാലാനുരൂപമായി ആ മഹേഷ്വാസന്മാരോട് ഇപ്രകാരം പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "മതിമാന്മാരേ, പറയുവിൻ ഇനി ഒട്ടും വൈകിക്കൂടാ! ഈ നിലയിലെത്തിയ നമ്മൾ ഇനി എന്തു ചെയ്യണം. രാജാക്കന്മാരേ, നാം ഇനിയെന്താണ് ഉടനെ ചെയ്യേണ്ടത്?

സഞ്ജയൻ പറഞ്ഞു: "രാജാവ് ഇപ്രകാരം പറഞ്ഞപ്പോൾ യുദ്ധംചെയ്യുവാനുള്ള ഉത്സാഹത്തിൽ ആ നരസിംഹന്മാർ സിംഹാസനത്തിലിരുന്നുകൊണ്ട് ഓരോ ചേഷ്ട കാണിക്കുവാൻ തുടങ്ങി. പോരിൽ പ്രാണൻകളയുവാൻപോലും സന്നദ്ധരായ അവരുടെ ഇംഗിതമറിഞ്ഞ്, ബാലാർക്കനെപ്പോലെ ശോഭിക്കുന്ന രാജാവിന്റെ മുഖത്തേക്കു നോക്കി, മേധാവിയായ ദ്രോണപുത്രൻ പറയുവാൻ തുടങ്ങി:'രാഗം, യോഗം, സാമർത്ഥ്യം, നയം, കാര്യസിദ്ധി ഇവയിൽ ഉപായമായി വിധിയിൽ വിശ്വസിക്കുന്ന പണ്ഡിതന്മാർ പറയുന്നു. നമുക്കുള്ള വീരന്മാർ ലോകവീരന്മാരും വാനവന്മാർക്ക് തുല്യരായ മഹാരഥന്മാരുമാണെന്ന്. നീതിയും, യോഗബലവും, കൂറുമുള്ളവർ മൃതരായി. എന്നാലും ജയത്തിൽ ആശയില്ലാത്ത നില നാം കൈക്കൊള്ളരുത്. നന്നായി കാര്യം ചെയ്യുകയാണെങ്കിൽ ദൈവവും നമ്മുടെ പാട്ടിലാകും. നരപ്രവരനും സർവ്വഗുണവും ചേർന്നവനുമായ കർണ്ണനെ നാം സേനാപതിയാക്കി അഭിഷേചിക്കുക. കർണ്ണനെ സൈന്യാധിപനാക്കി നമുക്ക് ശത്രുക്കളെ മർദ്ദിക്കാം. ഇവൻ മഹാരഥനാണ്, ശൂരനാണ്, കൃതാസ്ത്രനാണ്, യുദ്ധദുർമ്മദനുമാണ്. അസഹ്യനായ സൂര്യനെപ്പോലെ ശോഭിക്കുന്ന ഇവൻ, ശത്രുക്കളെ ജയിക്കുവാൻ പോന്നവനാണ്!' ഇങ്ങനെ ആചാര്യപുത്രൻ പറഞ്ഞപ്പോൾ നിന്റെ പുത്രൻ കർണ്ണനെക്കുറിച്ചു വലിയ ആശ കൈക്കൊണ്ടു. ഭീഷ്മൻ നീങ്ങുകയും, ദ്രോണൻ മരിക്കുകയും ചെയ്ത ഈ സന്ദർഭത്തിൽ കർണ്ണൻ പാർത്ഥരെ ജയിക്കുമെന്നുള്ള ആശ കൈക്കൊണ്ട് ആശ്വസിപ്പിച്ചതിന്നു ശേഷം ദുര്യോധനൻ പ്രീതനായി. പ്രിയമായ ഈ വാക്കുകൾ കേട്ട്, പ്രീതിസംസ്ക്കാരമുള്ളതും, തത്ഥ്യവും, ശുഭവുമായ ആത്മഹിതം കേട്ട്, തന്റെ ചിത്തം ഉറപ്പിച്ച് ബാഹുവീര്യമുള്ളവനായ ദുര്യോധനൻ കർണ്ണനോട് ഇപ്രകാരം പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: 'അല്ലയോ കർണ്ണാ! ഞാൻ നിന്റെ വീര്യം അറിയുന്നുണ്ട്. എന്നിൽ മഹത്തായ സഖ്യവും ഞാൻ ഓർക്കുന്നുണ്ട്. എന്നാലും മഹാബാഹോ, ഞാൻ നിന്നോടു ഹിതമായ കാര്യം പറയുന്നു. ഹേ വീരാ! നീ എന്റെ വാക്ക് യഥേഷ്ടം കേട്ട് നിനക്കു ബോദ്ധ്യമാണെങ്കിൽ അതു ചെയ്യുക! മഹാപ്രാജ്ഞനായ ഭവാൻ എന്നും എനിക്ക് ഗതിയായവനാണ്. എന്റെ സേനാനാഥന്മാരായ ഭീഷ്മദ്രോണന്മാരുടെ കഥ കഴിഞ്ഞുപോയി. അവരേക്കാൾ മെച്ചപ്പെട്ടവനായ ഭവാൻ സേനാപതിയാകണം. ആ മഹേഷ്വാസർ വൃദ്ധരാണ്. പാർത്ഥനിൽ കൂറുള്ളവരുമായിരുന്നു. ഹേ കർണ്ണാ! നിന്റെ വാക്കാൽ ഞാൻ ആ വീരന്മാരെ മാനിച്ചു. ആദ്യത്തെ പത്തുദിവസത്തെ യുദ്ധത്തിലും ഭീഷ്മൻ പിതാമഹത്വം നോക്കി ആ വൻപോരിൽ പാണ്ഡവരെ രക്ഷിച്ചു. അങ്ങു ശസ്ത്രംവെച്ചപ്പോൾ ഭീഷ്മൻ ഹതനായി. ആ പ്രതാപവാൻ ശിഖണ്ഡിയെ മുൻനിർത്തി പാർത്ഥനാൽ ഹതനായി. ആ മഹേഷ്വാസൻ ഹതനായി ശരതല്പത്തിൽ കിടന്നപ്പോൾ, നീ പറയുകയാൽ ദ്രോണൻ നേതാവായി. അവനും പാർത്ഥരെ കാത്തു. ശിഷ്യത്വം ചിന്തിച്ചാണെന്നു ഞാൻ വിചാരിക്കുന്നു. ആ വൃദ്ധനേയും ദ്രുപദപുത്രൻ കൊന്നു. അവർ പ്രധാനികളായിരുന്നു. എന്നാൽ അവരേക്കാൾ കൂടുതൽ വീര്യവാനായി ഞാൻ ചിന്തിക്കുമ്പോൾ നിന്നോടു കിടപിടിക്കുന്നവനായി മറ്റാരേയും കാണുന്നില്ല. ഞങ്ങളുടെ വിജയത്തിന്ന് ശക്തനാണ് നീ. അതിൽ ഒട്ടും സംശയമില്ല. ആദ്യവും നടുവും ഒടുവും എപ്പോഴും ഇതാണ് എന്റെ അഭിപ്രായം. പോരിൽ നീ നായകനായി ഭാരം ഏല്ക്കണം. തന്നെത്താൻതന്നെ സേനാനിയായി നീ അഭിഷേചനം ഏല്ക്കുക. അവ്യയനും പ്രഭുവുമായ സ്കന്ദൻ ദേവസേനാനിയായതുപോലെ നീ കൗരവസേനാനിയാവുക. ധാർത്തരാഷ്ട്രസൈന്യത്തെ ഭവാൻ ഭരിക്കുക! ഇന്ദ്രൻ ദാനവരെയെന്നപോലെ ഭവാൻ ശത്രുക്കളെ കൊല്ലുക! പോരിൽ നില്ക്കുന്ന നിന്നെ മഹാരഥന്മാരായ പാണ്ഡവന്മാർ കണ്ട്, വിഷ്ണുവെക്കണ്ട അസുരന്മാരെപ്പോലെ പാഞ്ചാലന്മാരോടുകൂടി ഓടിക്കളയും. അതുകൊണ്ട് ഈ മഹാസൈന്യത്തെ നരവ്യാഘ്രനായ ഭവാൻ നയിച്ചാലും! ഭവാൻ ഒരുങ്ങിനിന്നാൽ അല്പബുദ്ധികളായ പാണ്ഡവന്മാർ പാഞ്ചാലസൃഞ്ജയാമാത്യന്മാരോടുകൂടി പാഞ്ഞുപൊയ്ക്കളയും. സ്വതേജസ്സാൽ തപിപ്പിച്ച് ഉയർന്ന ഭാസ്കരൻ ഇരുട്ടു പോക്കുന്നതുപോലെ തപിപ്പിച്ച് രിപുക്കളെ ഒഴിക്കുക."

സഞ്ജയൻ പറഞ്ഞു: "ബലമുള്ള ആശ നിന്റെ മകന്നുണ്ടായി. 'ഭീഷ്മൻ വീഴുകയും ദ്രോണൻ ചാവുകയും ചെയ്ത സന്ദർഭത്തിൽ കർണ്ണൻ പാർത്ഥരെ വെല്ലും.' അപ്രകാരമുള്ള ആശ ഉള്ളിൽവെച്ചു രാജാവു പറഞ്ഞു:'ഹേ സൂതപുത്രാ! അർജ്ജുനൻ നിന്റെ മുമ്പിൽനിന്നു പൊരുതുകയില്ല."

കർണ്ണൻ പറഞ്ഞു: "അല്ലയോ ഗാന്ധാരേ, ഇക്കാര്യം ഞാൻ മുമ്പേതന്നെ പറഞ്ഞതാണല്ലോ. ഞാൻ പുത്രന്മാരോടും ഗോവിന്ദനോടുംകൂടിയ പാർത്ഥരെയൊക്കെ ജയിക്കാം. ഞാൻ ഭവാന്റെ സേനാനിയാകാം, സംശയിക്കേണ്ട. അങ്ങ് സ്ഥൈര്യം ഉൾക്കൊണ്ടാലും! പാർത്ഥരെ ജയിച്ചു എന്നുതന്നെ വിചാരിച്ചാലും."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കർണ്ണൻ പറഞ്ഞതു കേട്ട് ദുര്യോധനരാജാവ് ദേവന്മാരോടുകൂടിയ ഇന്ദ്രനെപ്പോലെ മന്നവന്മാരോടുകൂടി എഴുന്നേറ്റു. സ്കന്ദനെ സുരന്മാരെന്നപോലെ കർണ്ണനെ സേനാനിയാക്കുവാൻ ഒരുങ്ങി. പിന്നെ വിധിപ്രകാരം കർണ്ണനെ അഭിഷേകം ചെയ്തു. ജയകാംക്ഷികളായ ദുര്യോധനാദികൾ വെള്ളംനിറച്ചു മന്ത്രിച്ച് പൊന്നിൻകുടങ്ങൾകൊണ്ട് അഭിഷേചനം നടത്തി. ആന, ഖൾഗം, കാട്ടുപോത്ത്, കാള ഇവയുടെ കൊമ്പ്, മണിമുത്ത് മറ്റു പുണ്യഔഷധങ്ങൾ ഇവ ചേർത്തൊഴുക്കുന്ന വെള്ളംകൊണ്ട് അഭിഷേചിച്ചു. പിന്നെ ക്ഷൗമപ്പട്ടു വിരിച്ച് ഔദുംബരപീഠത്തിൽ ഇരിക്കുമ്പോൾ നന്നായി ഭരിച്ച സംഭാരത്തോടുകൂടി ശാസ്ത്രാനുസരണം വിപ്രന്മാരും ക്ഷത്രിയന്മാരും വൈശ്യന്മാരും ശൂദ്രന്മാരും, അഭിഷേകാനന്തരം പീഠത്തിൽ വാഴുന്ന മഹാത്മാവിനെ വാഴ്ത്തി.

അഭിഷേകാനന്തരം നിഷ്കം, ഗോധനം, എന്നിവയാൽ വിപ്രന്മാരുടെ ആശീർവ്വാദം സൂതപുത്രൻ വാങ്ങി. 'പോരിൽ ജയിച്ചാലും! ഗോവിന്ദനോടുകൂടിയ പാർത്ഥന്മാരെ ജയിച്ചാലും!' എന്നു വന്ദികളും വിപ്രന്മാരും ആശീർവ്വദിച്ചു. 'അല്ലയോ കർണ്ണാ! നാം ജയിക്കുന്നതിന്നുവേണ്ടി ഭവാൻ ഉദിക്കുന്ന അർക്കൻ അംശുക്കൾ തൂകി ഇരുട്ടിൻക്കൂട്ടത്തെ എന്നപോലെ പാഞ്ചാലപാർത്ഥന്മാരെ സംഹരിച്ചാലും! നീ തൂകുന്ന ശരങ്ങളെ ഹരിയോടുകൂടിയ അവർക്ക് മൂങ്ങകൾക്ക് ജ്വലിക്കുന്ന അർക്കരശ്മിയെ എന്നപോലെ നോക്കുവാൻപോലും കഴികയില്ല. പാഞ്ചാലരോടുകൂടിയ പാർത്ഥന്മാർ ശസ്ത്രമേന്തുന്ന ഭവാന്റെ മുൻപിൽ ശക്രന്റെ മുമ്പിൽ ദൈത്യന്മാരെന്നപോലെ നേരിട്ടു നില്ക്കുവാൻപോലും ശക്തരാകയില്ല.'

അഭിഷേകം കഴിഞ്ഞ കർണ്ണൻ പ്രഭയാൽ അമിതപ്രഭനായി മറ്റൊരുഅർക്കനെപ്പോലെ രൂപംകൊണ്ട് ഏറ്റവും ശോഭിച്ചു. അങ്ങനെ കർണ്ണനെ സേനാനിയാക്കി നിന്റെ പുത്രൻ അഭിഷേചിച്ചു; കാലചോദിതനായ നിന്റെ പുത്രൻ കൃതാർത്ഥനായി താൻ എന്നു വിചാരിച്ചു.

രാജാവേ, കർണ്ണൻ സേനാപതിത്വം സ്വീകരിച്ചതിന്നു ശേഷം പിറ്റേന്നു സൂര്യോദയത്തിൽ പടകൂട്ടുവാൻ കല്പനകൊടുത്തു. നിന്റെ മക്കളോടുകൂടിയ കർണ്ണൻ താരകാസുരനുമായുള്ള യുദ്ധത്തിൽ ദേവന്മാരോടുചേർന്ന സ്കന്ദനെപ്പോലെ ശോഭിച്ചു."

**11. വ്യൂഹനിർമ്മാണം - കർണ്ണൻ മകരവ്യൂഹവും അർജ്ജുനൻ അർദ്ധചന്ദ്രവ്യൂഹവും ചമച്ച് യുദ്ധമാരംഭിക്കുന്നു** – ധൃതരാഷ്ട്രൻ പറഞ്ഞു: "വൈകർത്തനനായ കർണ്ണൻ സേനാപതിത്വം കൈയേറ്റതിന്നുശേഷം, സോദരനെപ്പോലെ സ്നേഹിച്ച്, അപ്രകാരം രാജാവിനാൽ പ്രേരിതനായ കർണ്ണൻ, സൂര്യോദയത്തിൽ പടകൂട്ടുവാൻ ആജ്ഞകൊടുത്ത രാധേയൻ, പിന്നെ എന്തൊക്കെ ചെയ്തു സഞ്ജയാ! പറഞ്ഞാലും."

സഞ്ജയൻ പറഞ്ഞു: "കർണ്ണന്റെ അഭിപ്രായം അറിഞ്ഞ് നിന്റെ പുത്രന്മാർ സന്തോഷസൂചകമായ പെരുമ്പറ കൊട്ടി പട കൂട്ടുവാൻ കല്പനകൊടുത്തു. വെളുപ്പാൻകാലത്ത് ഈ പെരുമ്പറയുടെ ശബ്ദം മുഴങ്ങി. സേനകൾ ഉണർന്നു. കൂടെക്കൂടെ വാദ്യഘോഷം മുഴങ്ങിക്കൊണ്ടിരുന്നു. ആനകളെ കോപ്പണിഞ്ഞ് ഒരിക്കലും, കുതിരകളെ അണിയിക്കലും, തേർകൂട്ടലും, ചട്ടയിടലും, ആയുധമെടുക്കലും, കൂട്ടുകാരെ വിളിക്കലും മറ്റുമായി ചതുരംഗപ്പടയുടെ സജ്ജീകരണഘോഷങ്ങൾ വാദ്യഘോഷങ്ങളോടൊത്തു മുഴങ്ങി. അങ്ങനെ യോധന്മാരുടേയും വാദ്യങ്ങളുടേയും ഘോഷം ആകാശംമുട്ടി മുഴങ്ങി.

പിന്നെ വെള്ളക്കൊടിയും വെള്ളക്കുതിരയുമായി പൊന്നു കെട്ടിച്ച വില്ലുമേന്തി ആനച്ചങ്ങലക്കൊടി പറപ്പിച്ച് സേനാനായകൻ എഴുന്നള്ളി. ആവനാഴിയോടും അംഗദത്തോടുംകൂടി ശതഘ്നി തോമരം, ശൂലം, കിങ്ങിണിയുള്ള വേൽ, കാർമ്മുകങ്ങൾ എന്നിവയോടുകൂടിയതും, വിമലമായ ആദിത്യകാന്തിയുള്ളതും, കൊടി പാറിക്കളിക്കുന്നതുമായ തേരിൽ, സൂതനന്ദനൻ വിളങ്ങി. രാജാവേ, അവൻ പൊന്നുകെട്ടിച്ച ശംഖെടുത്തു വിളിച്ചു. നല്ല സ്വർണ്ണം അണിഞ്ഞ വലിയ വില്ലിട്ടുലച്ച് ഇരുട്ടു നീങ്ങുമാറ് ഉദിച്ചുവരുന്ന ദുസ്സഹനായ അർക്കനെപ്പോലെ രാധേയൻ വിളങ്ങി. രഥീന്ദ്രനായ കർണ്ണൻ തേരിൽ എഴുന്നള്ളുന്നതു കണ്ട്, ഭീഷ്മൻ വീണതിലാകട്ടെ, ദ്രോണൻ വധിക്കപ്പെട്ടതിലാകട്ടെ, മറ്റു മഹാരഥന്മാർ മൃതിയടഞ്ഞതിലാകട്ടെ ഉണ്ടായ വ്യസനം കൗരവന്മാരാരും ഓർത്തില്ല. യോദ്ധാക്കളെ അവൻ ശംഖനാദത്താൽ ഉത്സാഹപ്പെടുത്തി.

അങ്ങനെ കർണ്ണൻ കൗരവപ്പടയെ സന്നദ്ധമാക്കി കൂട്ടിച്ചേർത്തു. രിപുതാപനനായ ആ ധനുർദ്ധരൻ മകരവ്യൂഹം നിർമ്മിച്ചു കർണ്ണൻ നേരിട്ട് എതിർത്തേറ്റു. പാണ്ഡവന്മാരെ ജയിക്കുവാൻ ദൃഢമായ നിശ്ചയം ചെയ്തു.

'മകര'ത്തിന്റെ മുഖത്തായി കർണ്ണൻ നിന്നു. കണ്ണുകളായി ശകുനിയും മഹാരഥനായ ഉലൂകനും നിന്നു. ദ്രോണപുത്രൻ ശിരസ്സിൽ നിന്നു. കഴുത്തിൽ എല്ലാ സോദരന്മാരും നിന്നു. മകരത്തിന്റെ നടുവിൽ വലിയ പടയുമായി ദുര്യോധനരാജാവും നിന്നു. ഇടത്തുകാലിലായി കൃതവർമ്മാവു നിന്നു. പോരിൽ ഗർവ്വേറുന്ന നാരായണഗോപാലപ്പട അവന്റെ കൂടെ നിന്നു. വലത്തുകാലിലായി സത്യവിക്രമനായ ഗൗതമൻ, മഹേഷ്വാസരായ ത്രിഗർത്തരോടും ദാക്ഷിണാത്യരോടുംകൂടി നിന്നു. ഇടത്ത് പിൻകാലിലായി ശല്യൻ നിന്നു. മദ്രരാജ്യത്തുകാരായ വലിയ സൈന്യങ്ങൾ അവനോടുകൂടെ നിന്നു. വലത്ത് പിൻകാലിൽ സത്യസംഗരനായ സുഷേണൻ ആയിരം തേരും, മുന്നൂറ് ആനയുംകൂടി നിന്നു. വാലിൽ മഹാവീരന്മാരായ ഭ്രാതാക്കൾ ചിത്രനും ചിത്രസേനനും വലിയ പടയോടുകൂടി നിന്നു. നരമുഖ്യനായ കർണ്ണൻ പുറപ്പെട്ട സമയത്ത് ധനഞ്ജയനെ നോക്കി ധർമ്മരാജാവ് ഇപ്രകാരം പറഞ്ഞു: 'എടോ അർജ്ജുനാ', നോക്കൂ! ധാർത്തരാഷ്ട്രന്റെ ഈ പട കർണ്ണൻ ചമച്ചത് നീ കണ്ടുവോ? രഥിവീരന്മാർ ഭരിക്കുന്ന ഈ പട, വീരശ്രേഷ്ഠന്മാർ നശിച്ച ഈ ധാർത്തരാഷ്ട്രപ്പെരുംപട, പുല്ലുപോലെ തുച്ഛം. എന്നാണ് എന്റെ അഭിപ്രായം! അതിൽ ഒരു വില്ലാളി ശോഭിക്കുന്നുണ്ട്, സൂതപുത്രൻ! ദേവദാനവഗന്ധർവ്വകിന്നരാഹിഗണത്തിന്നും ചരാചരത്രിലോകർക്കും വെല്ലുവാൻവയ്യാത്ത മഹാരഥനാണ് അവൻ! ഹേ, വീരാ! നീ അവനെക്കൊന്നാൽ നിനക്കു ജയമായി അർജ്ജുനാ! പന്ത്രണ്ടു വർഷമായി എന്റെ മനസ്സിനെ വേദനിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു ശല്യമാണ് അവൻ. നീ ആ ശല്യത്തെ പറിച്ചുകളഞ്ഞു എന്നുള്ള കൃതാർത്ഥതയും നിനക്കുണ്ടാകും. ഈ കാര്യഗൗരവം നല്ലപോലെ ധരിച്ച് അതിന്നുതക്ക വ്യൂഹം യഥേഷ്ടം കെട്ടിയാലും!'

ജ്യേഷ്ഠൻ പറഞ്ഞതു കേട്ട് ശ്വേതവാഹനനായ പാണ്ഡവൻ അർദ്ധചന്ദ്രവ്യൂഹം അതിന്ന് എതിർവ്യൂഹമായി ചമച്ചു. ആ വ്യൂഹത്തിന്റെ ഇടത്തുഭാഗത്തായി മാരുതി നിന്നു. വ്യൂഹമദ്ധ്യത്തിലായി രാജാവും അർജ്ജുനനും നിന്നു. സഹദേവനും നകുലനും ധർമ്മപുത്രന്റെ പിൻപുറത്തായി നിന്നു. ചക്രം കാക്കുന്ന യുധാമന്യുവും ഉത്തമൗജസ്സും, കിരീടി രക്ഷിക്കുന്ന അവർ, കിരീടിയെ വിട്ടില്ല. വ്യൂഹത്തിൽ മറ്റ് ധീരന്മാരായ രാജാക്കന്മാരും നിന്നു. അവരവരുടെ നിശ്ചയിക്കപ്പെട്ട പങ്ക് അവരവർ കൈക്കൊണ്ടു. യഥോത്സാഹം യത്നത്തിന്നൊത്ത് അവരവർക്കു വേണ്ട സ്ഥാനങ്ങൾ നല്കി.

ഇപ്രകാരം മഹാവ്യൂഹം പാണ്ഡവരും കെട്ടി. അങ്ങനെ നിന്റെ ആൾക്കാരും മഹേഷ്വാസരായ പരന്മാരും പോരിന്നൊരുങ്ങി.

പോരിൽ സൂതാത്മജൻ വ്യൂഹംകെട്ടി നിന്ന നില്പുകണ്ടപ്പോൾ പാണ്ഡവന്മാരുടെ കഥ അവസാനിച്ചു എന്നുതന്നെ ധർമ്മപുത്രരാജാവു ചിന്തിച്ചുപോയി.

പാണ്ഡവന്മാരുടെ വ്യൂഹം അപ്രകാരം കെട്ടിയതുകണ്ട് കർണ്ണനോടുകൂടി ധാർത്തരാഷ്ട്രന്മാരുടെ കഥ അവസാനിച്ചു എന്നും യുധിഷ്ഠിരന്നു തോന്നി.

ശംഖം, ഭേരി, പണവം, ആനകം, ദുന്ദുഭി, ഡിണ്ഡിമം, ഝർഝരം എന്നീ വാദ്യങ്ങൾ കൊട്ടി രണ്ടു സൈന്യത്തിലും ഈവക വാദ്യവിശേഷങ്ങൾ കൊട്ടി. മഹാസ്വനം മുഴങ്ങി. വിജയം കാംക്ഷിക്കുന്ന ശൂരന്മാരുടെ സിംഹനാദവും മുഴങ്ങി. ജയഹേഷിതശബ്ദങ്ങളും, ഗജബൃംഹിതഘോഷങ്ങളും, രഥനേമീധ്വനികളും ഒപ്പം പൊങ്ങി. ദ്രോണൻ മരിച്ച വ്യസനം ആരും അറിയാതായി. വ്യൂഹത്തലയ്ക്കൽ വില്ലാളി കർണ്ണൻ നില്ക്കുന്നതു കണ്ടപ്പോൾ നിന്റെ സൈന്യങ്ങൾ ഭീഷ്മദ്രോണന്മാരുടെ വ്യസനം വിസ്മരിച്ചു.

രണ്ടു സൈന്യങ്ങളും രാജാവേ, പ്രഹൃഷ്ടരായ ഭടന്മാരോടുകൂടി തമ്മിൽ കൊല്ലുവാൻ സന്നദ്ധരായിത്തന്നെ നിന്നു. അതിൽ കിണഞ്ഞു ചൊടിയോടെ അന്യോന്യം നോക്കിക്കണ്ട്

സൈന്യമദ്ധ്യത്തിൽ കർണ്ണപാണ്ഡവന്മാർ ചരിച്ചു. തുള്ളുന്ന വിധം കലിയോടുകൂടി ആ സൈന്യങ്ങൾ തമ്മിൽ ചെന്നേറ്റു. ആ വ്യൂഹങ്ങൾ തമ്മിൽ പക്ഷപ്രപക്ഷങ്ങളൊത്തെതിർത്തു. അതിൽപ്പിന്നെ കാലാൾ, ആന, കുതിര എന്നിവയും ഏറ്റു. പിന്നെ രഥങ്ങൾ തമ്മിലും, പരസ്പരം കൊല്ലുന്നവിധം പോരാടി."

**12. ക്ഷേമധൂർത്തിയെ ഭീമൻ വധിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "ഹൃഷ്ടരായ സൈന്യങ്ങൾ, ആന, കുതിര, തേര്, കാലാൾപ്പട എന്നിവയുമായി ദേവാസുരയുദ്ധംപോലെ തമ്മിലിടഞ്ഞുപോരാടി. പിന്നെ തേര്, ആന, ആൾ, കുതിര എന്നിവയും വിക്രമിച്ചു. പാപവും ദേഹവും ഒപ്പം നശിപ്പിക്കുന്ന പോരാട്ടം തുടങ്ങി. പൂർണ്ണചന്ദ്രൻ, സൂര്യൻ, താമര എന്നിവയുടെ കാന്തിഗന്ധങ്ങൾ ചേർന്ന നൃസിംഹരാജാക്കന്മാരുടെ മുഖങ്ങൾ നൃസിംഹന്മാർ നിരത്തി. അർദ്ധചന്ദ്രങ്ങൾ, ഭല്ലങ്ങൾ, കത്തിയമ്പുകൾ, പട്ടസം, മഴു എന്നിവകൊണ്ട് പോരാടുന്നവരുടെ ശിരസ്സുകൾ കൊയ്തു. അവരുടെ നീണ്ട കൈകൾ, അംഗദായുധങ്ങൾ ധരിച്ച ഭുജങ്ങൾകൊണ്ട് മന്നവന്മാർ മന്നിൽ വീഴ്ത്തി. ഭൂമി രക്താംഗുലികളുള്ള കരങ്ങൾകൊണ്ട്, ഗരുഡൻ വീഴ്ത്തിയ അഞ്ചുപടമുള്ള സർപ്പങ്ങളാലെന്നവിധം ശോഭിച്ചു. വൈരി വീഴ്ത്തിയ ഭടന്മാർ, രഥത്തിൽനിന്നും ആനപ്പുറത്തുനിന്നും കുതിരപ്പുറത്തുനിന്നും, പുണ്യം തീർന്നാൽ വിമാനംവിട്ടു സ്വർഗ്ഗികൾ വീഴുന്നതുപോലെ മറിഞ്ഞുവീണു. ചില വീരന്മാർ വലിയ ഗദ, ഇരുമ്പുലക്ക, മുസലങ്ങൾ എന്നിവയാൽ പോരിൽ അടിച്ചു തകർത്തു. വീരന്മാർ അസംഖ്യം വീണു. തേർകളാൽ തേർ തകർത്തു മത്തേഭങ്ങൾ മത്തേഭങ്ങളാൽ വീഴ്ത്തപ്പെട്ടു. അങ്ങനെ സങ്കലമായി യുദ്ധം തുടർന്നു. തേരാൾ കാലാളുകളും, ആനകളാൽ കുതിരകളും, പദാതികളാൽ കുതിരകളും, കാലാളുകൾ കുതിരക്കാരാലും ഹതരായി ഭൂമിയിൽ വീണു. ആനകളാൽ തേര്, പദാതികൾ, കുതിര എന്നിവയും പദാതിയാൽ തേര്, കുതിര, ആന എന്നിവയും കുതിരകളാൽ തേര്, ആൾ, ആന എന്നിവയും തേരുകളാൽ കാലാളുകളും ആനകളും തേര്, കുതിര, ആന, കാലാൾ എന്നിവ കൂടിക്കലർന്നും യുദ്ധംചെയ്തു. കാല്, കൈയ്, ശസ്ത്രം, തേര് എന്നിവയാൽ യുദ്ധം ഭയങ്കരമായി നടന്നു.

ആ സൈന്യത്തെ ശൂരന്മാർ ഇപ്രകാരം കൊന്നും ചത്തും പോരുനടന്നുകൊണ്ടിരിക്കെ, നമ്മളോട് ഭീമൻ മുതലായ പാർത്ഥന്മാർ വന്നേറ്റു. ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, ദ്രൗപദേയർ, പ്രഭദ്രകന്മാർ, ചേകിതാനൻ, സാത്യകി എന്നിവർ ദ്രാവിഡപ്പടയോടുംകൂടി വ്യൂഹം ചേർത്തു. പാണ്ഡ്യന്മാരും ചോഴിയരും കേരളീയന്മാരും അതിലുണ്ടായിരുന്നു. അവരെല്ലാം മാർവിരിഞ്ഞവരും കൈകൾ നീണ്ടവരും പൊക്കമുള്ളവരും കണ്ണു നീണ്ടവരും മുടി കെട്ടിവെച്ചവരും പല്ലുചുവന്നവരും മത്തഹസ്തീന്ദ്രവിക്രമരും നാനാനിറത്തിലുള്ള വസ്ത്രം ധരിച്ചവരും സുഗന്ധചൂർണ്ണങ്ങൾ പൂശിയവരും വാൾ തൂക്കിയിട്ടവരും കയർ കൈയിൽ ധരിച്ചവരും കൊമ്പന്മാരെപ്പോലും തടുത്തുനിർത്തുവാൻപോന്നവരും ഇങ്ങനെ പല തരത്തിലുള്ളവരും അവരിലുണ്ടായിരുന്നു. ഒപ്പം ചാകാനൊരുങ്ങിയ അവർതമ്മിൽ വിട്ടില്ല രാജാവേ! കാപാലികന്മാർ, വില്ലെടുത്തവർ, മുടി നീണ്ടവർ, പ്രിയം പറയുന്നവർ, ഘോരരൂപപരാക്രമരായ തിലുങ്കന്മാർ ഇവരൊക്കെ സാത്യകിയുടെ കാലാൾപ്പടയിലുണ്ടായിരുന്നു. പിന്നെ വേറെ ശൂരന്മാരായ ചേദിപാഞ്ചാലകേകയന്മാരും കാഞ്ചിമാഗധകാരുഷകോസലന്മാരുമെല്ലാം മുന്നോട്ടു കയറി. തേര്, ആന, കുതിരകളും അവരുടെ ശ്രേഷ്ഠരായ കാലാളുകളും നാനാവാദ്യങ്ങളും കൊട്ടി ഹൃഷ്ടരായി തുള്ളിച്ചാടി. ആ പെരുംപടയിൽ വളരെ പടത്തലവന്മാരോടുകൂടി ആനപ്പുറത്തുകയറി വൃകോദരൻ നിന്റെ ആൾക്കാരോടേറ്റു. വിധിപ്രകാരം കോപ്പിട്ട് ഘോരമായ ആ ഗജം ഉദയപർവ്വതംപോലെ ശോഭിച്ചു. രത്നം പതിച്ച ഇരുമ്പിൻചട്ട അവൻ ധരിച്ചിട്ടുണ്ട്. നക്ഷത്രങ്ങളണിഞ്ഞ ശരൽക്കാലത്തെ ആകാശംപോലെ ആ ആന പ്രശോഭിച്ചു. അവന്റെ കൈയിൽ തോമരവുമേന്തി മുടി ചാർത്തിച്ച മഞ്ഞ് ശരൽക്കാലമദ്ധ്യാഹ്നസൂര്യനെപ്പോലെ രിപുക്കളിൽ പെരുമാറി.

ആനപ്പുറത്തു കയറുന്ന ക്ഷേമധൂർത്തി ദൂരെനിന്ന് ആ ആനയെക്കണ്ടു. വിളിച്ച് ആ ഉത്സാഹി ആ ഉത്സാഹശാലിയെ എതിർത്തു. ആ ഘോരാകാരന്മാരായ ഹസ്തീന്ദ്രന്മാർ തമ്മിൽ യുദ്ധമുണ്ടായി. യദൃച്ഛയാ മരം നില്ക്കുന്ന കുന്നുകൾ തമ്മിൽ പോരാടുന്നമാതിരി ആനയെ കയറ്റി ആ വീരന്മാർ സൂര്യാംശുക്കൾക്കു തുല്യമായ തോമരങ്ങളാൽ പരസ്പരം കുത്തിപ്പിളർന്നാർത്തു. പിന്മാറി, മണ്ഡലങ്ങൾ ആനകളാൽ അവർ ചുറ്റി വില്ലെടുത്ത് അവർ പരസ്പരം പ്രഹരിച്ചു. കൈകൊട്ടിയാർപ്പുകൊണ്ടും ബാണശബ്ദങ്ങൾകൊണ്ടും അവർ കാണികളെ സന്തോഷിപ്പിച്ച് സിംഹനാദം മുഴക്കി. മഹാബലന്മാരും സമർത്ഥന്മാരുമായ അവർ തുമ്പിക്കൈ പൊക്കുന്ന കൊമ്പന്മാരുമായി, കാറ്റേറ്റാടുന്ന കൊടിയുമായി, പരസ്പരം പോരാടി. പരസ്പരം അവർ കോദണ്ഡംമുറിച്ചാർത്തു. മഴപെയ്യുന്ന കാറുകൾപോലെ ശക്തിതോമരാദികൾ വർഷിച്ചു.

ആ സമയത്ത് ക്ഷേമധൂർത്തി ഭീമന്റെ സ്തനാന്തരത്തിൽ തോമരത്താൽ പിളർന്നു; വേറെ ആറെണ്ണവും ഒപ്പം വിട്ട് ഉച്ചത്തിൽ അട്ടഹസിച്ചു. മെയ്യിൽ കുത്തിനില്ക്കുന്ന തോമരങ്ങൾകൊണ്ട് ഭീമൻ ക്രോധോഗ്രനായി കാർകളിൽ രശ്മിതൂകുന്ന അർക്കനെപ്പോലെ ശോഭിച്ചു. അർക്കാഭമായ ആ ശക്തിയേറിയ ഇരുമ്പുതോമരം ശത്രുവിന്റെ നേരെ മാരുതി ആഞ്ഞുവിട്ടു. ഉടനെ കുലുതാധിപതിയായ ക്ഷേമധൂർത്തി വില്ലുവലിച്ച് പത്തു ശരങ്ങളാൽ ആ തോമരത്തെ മുറിക്കുകയും അവന്റെ നേരെ അറുപതു ശരങ്ങൾ അനുനിമിഷം വിടുകയും ചെയ്തു. കാരിരുമ്പുപോലെ ഒച്ചയുള്ള വില്ലെടുത്ത് ഭീമൻ ആഞ്ഞമ്പെയ്ത് ശത്രുവിന്റെ ആനയെ പീഡിപ്പിച്ചു. പോരിൽ ഭീമന്റെ അമ്പേറ്റ് വേദന സഹിക്കാൻവയ്യാതെ ആ ആന നിർത്തിയിട്ടും നില്ക്കാതെ കൊടുങ്കാറ്റിലെ മേഘംപോലെ ഓടിക്കളഞ്ഞു. ആ ആനയുടെ പിന്നാലെ ഭീമന്റെ ഭീമമായ ഗജവും ഏറ്റുപാഞ്ഞു. ഉടനെ പ്രതാപവാനായ ക്ഷേമധൂർത്തി ആനയെ പിൻതിരിപ്പിച്ചു. ഊക്കെടുത്ത് ഭീമസേനന്റെ ആനയെ എയ്തു. ഉടനെ നിശിതമായ കത്തിയമ്പ് ആഞ്ഞെയ്ത് ശത്രുവിന്റെ വില്ലറുത്ത് ആനയെ പീഡിപ്പിച്ചു.

വീണ്ടും കോപത്തോടെ ക്ഷേമധൂർത്തി ഭീമസേനനെ പിളർന്നു. മർമ്മംതോറും ഗജത്തിനെ എഴുത്താണിയമ്പ് ആഞ്ഞെയ്തു. എയ്തേറ്റു ഭീമസേനന്റെ കൊമ്പനാന വീണുപോയി. രാജാവേ! ആന വീഴുന്നതിന്നുമുമ്പായി ഭീമസേനൻ ചാടി നിലത്തു നിന്നു. അവന്റെ ആനയെ ഭീമൻ ഗദകൊണ്ടു പ്രഹരിച്ചു. അടിയേറ്റു വീഴുന്ന ആനയുടെ പുറത്തുനിന്നു ക്ഷേമധൂർത്തി ചാടി. അവൻ വാളെടുത്ത് ഭീമന്റെ നേരെ അടുക്കുന്ന സമയത്ത് ഭീമൻ ഗദകൊണ്ട് ഒറ്റയടി. വാളോടുകൂടി അവനും ആ ആനയോടൊപ്പം വജ്രായുധത്താൽ പിളർക്കപ്പെട്ട പർവ്വതത്തിന്മേൽ വജ്രത്താൽ കൊല്ലപ്പെട്ട സിംഹമെന്നപോലെ ചത്തുവീണു. കുലൂതരാജ്യത്തിന്നു കീർത്തിവർദ്ധനനായ രാജാവിനെ കൊന്നതു കണ്ട് നിന്റെ പട നടുങ്ങുകയും ഭയപ്പെട്ടോടിപ്പോവുകയും ചെയ്തു."

**13. സാത്യകി വിന്ദാനുവിന്ദന്മാരെ വധിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "പിന്നെ മഹേഷ്വാസനായ കർണ്ണൻ പാണ്ഡവരുടെ സൈന്യങ്ങളെ പോരിൽ മൂർച്ചകൂടിയ ശരങ്ങൾകൊണ്ടു കൊന്നുവീഴ്ത്തി. അപ്രകാരം മഹാരഥരായ പാണ്ഡവന്മാർ നിന്റെ പുത്രന്റെ സൈന്യത്തെ കർണ്ണന്റെ മുമ്പിൽവെച്ച് ക്രോധത്തോടെ കൊന്നൊടുക്കി. കർണ്ണനും പാണ്ഡവന്മാരുടെ പടയെ ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയതും അർക്കരശ്മികൾപോലെ ശോഭിക്കുന്നതുമായ നാരാചങ്ങൾ കൊണ്ടു മുടിച്ചു.

കർണ്ണന്റെ നാരാചബാണങ്ങളേറ്റ ആനകൾ ആർക്കുകയും കുഴങ്ങുകയും, തളരുകയും നാനാദിക്കിലേക്കു പായുകയും ചെയ്തു. ആ സൈന്യത്തെ സൂതപുത്രൻ കൊന്നൊടുക്കുന്ന സമയത്ത് തേരാളിയായ അവന്റെനേരെ നകുലൻ പാഞ്ഞുചെന്നു. ദുഷ്കരക്രിയ ചെയ്യുന്ന ദ്രൗണിയുടെനേരെ ഭീമനും പാഞ്ഞുക

യറി. വിന്ദാനുവിന്ദന്മാരെയും കേകയന്മാരെയും സാത്യകി തടുത്തുനിർത്തി. ശ്രുതസേനൻ അടുക്കുന്ന സമയത്ത് ചിത്രസേനൻ തടുത്തു. പ്രതിവിന്ധ്യൻ ചിത്രനേയും, ദുര്യോധനൻ യുധിഷ്ഠിരരാജാവിനേയും തടുത്തു. ചൊടിച്ച സംശപ്തകന്മാരുടെ നേരെ അർജ്ജുനൻ പാഞ്ഞടുത്തു. ധൃഷ്ടദ്യുമ്നൻ കൃപനെ വീരക്ഷയത്തിൽനിന്നു രക്ഷിക്കുവാനായി പാഞ്ഞുചെന്നു തടുത്തു. ശിഖണ്ഡി കൃതവർമ്മാവോടെതിർത്തു. ശ്രുതകീർത്തി ശല്യനോടും എതിർത്തു. നിന്റെ പുത്രനോട് മാദ്രീപുത്രനും ദുശ്ശാസനനോട് പ്രതാപവാനായ സഹദേവനും എതിർത്തു. കേകയന്മാർ സാത്യകിയേയും, സാത്യകി കേകയന്മാരേയും മിന്നുന്ന ശരവൃഷ്ടികൊണ്ടു മൂടി. ആ വീരന്മാർ അവനെ കരളിൽ ശക്തിയായി കൊമ്പനെ എതിർകൊമ്പനെന്നവിധം പ്രഹരിച്ചു. അമ്പേറ്റു മുറിവേറ്റ ഭ്രാതാക്കന്മാർ പോരിൽ സത്യക്രിയനായ സാത്യകിയെ ബാണങ്ങൾകൊണ്ടു കീറി. ചിരിച്ചുകൊണ്ട് അവരെ ചുറ്റും സാത്യകി ശരവർഷംകൊണ്ടു മൂടി.

ശൈനേയന്റെ ശരവർഷം തടുത്ത് അവർ ശൈനേയന്റെ തേർ അമ്പുകൊണ്ടു മൂടി. അവരുടെ ചിത്രചാപങ്ങൾ കീർത്തിമാനായ ആ ശൗരി ഖണ്ഡിച്ചു. പോരിൽ കൂരമ്പു തൂകി അവരെ തടുത്തു. അവർ വേറെ ചിത്രചാപങ്ങളെടുത്ത് വിശിഖങ്ങൾ കൊണ്ടു ശൈനേയനെ മൂടി. ലാഘവത്തോടെ ഭംഗിയായി നടന്നു. മയിൽകങ്കച്ചിറകുവെച്ച അവരുടെ അമ്പുകൾ ദിക്കുകൾ മൂടത്തക്കവിധം വന്നണഞ്ഞു. അങ്ങനെയൊരു ബാണാന്ധകാരംതന്നെ അവർ പരത്തി. അങ്ങനെ പരസ്പരം വില്ലറുത്ത് ആ മഹാരഥന്മാർ ചൊടിച്ചു പോരാടി. ഉടനെ യുദ്ധദുർമ്മദനായ സാത്യകി വേറൊരു വില്ലെടുത്ത് ഞാണുകെട്ടി ഒരു ക്ഷുരപ്രം (അർദ്ധചന്ദ്രാകൃതിയുള്ള അഗ്രത്തോടുകൂടിയ അമ്പ്)കൊണ്ട് അനുവിന്ദന്റെ ശിരസ്സു കൊയ്തു. കുണ്ഡലം ചാർത്തിയ ആ തല പോരിൽ വീഴ്ത്തപ്പെട്ട ശംബരന്റെ ശിരസ്സുപോലെ താഴെ വീണു. കേകയന്മാർക്കെല്ലാം ദുഃഖമുണ്ടാക്കുമാറ് അതു ക്ഷണത്തിൽ ഭൂമിയിലെത്തി.

ആ ശൂരനെ കൊന്നതായിക്കണ്ടപ്പോൾ മഹാരഥനായ അവന്റെ സഹോദരൻ വേറെയൊരു വില്ലെടുത്ത് ഞാൺകെട്ടി ശിനിപുത്രനെ തടുത്തു. അവൻ സാത്യകിയെ പൊന്നുകെട്ടിച്ച അറുപതു ശരങ്ങളെയ്ത് ഉച്ചത്തിൽ അലറി 'നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു. ഉടനെ പിന്നെ കേകയരിൽ മഹാരഥനായ അവൻ സാത്യകിയെ അനേകായിരം ശരങ്ങൾ കൈയ്ക്കും മാറത്തും എയ്തു. അമ്പേറ്റു ദേഹംമുറിഞ്ഞ സത്യവിക്രമനായ സാത്യകി പൂത്തുനില്ക്കുന്ന പ്ളാശുപോലെ പോരിൽ ശോഭിച്ചു. മഹാരഥനായ കേകയന്റെ ശരമാരിയേറ്റ സാത്യകി ചിരിച്ചുകൊണ്ട് കേകയനെ ഇരുപത്തഞ്ചു സായകങ്ങൾ വിട്ടു. അവർ തമ്മിൽ പോരിൽ നല്ലവില്ല് രണ്ടും മുറിച്ചു. സൂതനേയും കുതിരകളേയും ഒപ്പം രണ്ടുപേരും പരസ്പരം കൊന്നു. തേരുപോയ അവർ വാൾപ്പയറ്റിന്നായി അടുത്തു. നൂറു ചന്ദ്രക്കലവെച്ച പരിച ആ മഹാഭുജന്മാർ കൈയിലെടുത്തു. ആ യുദ്ധക്കളത്തിൽ അവർ വാളുമായി ശോഭിച്ചു. ദേവാസുരപ്പോരിൽ ശക്തരായ ജംഭസക്രന്മാർപോലെ അവർ വിളങ്ങി. പിന്നെ പോരിൽ ചിത്രമായ വിധത്തിൽ അവർ വട്ടംചുറ്റി. പോർക്കളത്തിൽ തമ്മിൽ നേരിട്ടാഞ്ഞ് ക്ഷണത്തിൽ പാഞ്ഞേറ്റു. പരസ്പരം വധിക്കുവാൻ അവർ പ്രയത്നിച്ചു. കേകയന്റെ പരിച സാത്വതൻ രണ്ടായി ഖണ്ഡിച്ചു. അപ്രകാരംതന്നെ ആ രാജാവും ശൈനേയന്റെ പരിച ഖണ്ഡിച്ചു. നക്ഷത്രമണിയുന്ന ചർമ്മം അറുത്തിട്ടതിന്നുശേഷം കേകയൻ കേറിമാറി മുറയ്ക്കു വട്ടംചുറ്റി. വാളുമായി ആ മഹാരംഗത്തിൽ അവർ ചുറ്റിനടന്നു. അതിന്നിടയിൽ ക്ഷണത്തിൽ ശിനിനന്ദനൻ അവനെ വെട്ടി. ചട്ടയോടെ അവൻ രണ്ടു കഷണമായി വജ്രമേറ്റ അദ്രിപോലെ വീണു.

പോരിൽ അവനെ ശൂരനായ സാത്യകി വധിച്ച് ക്ഷണത്തിൽ യുധാമന്യുവിന്റെ തേരിൽക്കയറി. മുറപ്രകാരം ഒരുക്കിയ മറ്റൊരു തേരിൽക്കയറി അമ്പെയ്ത്, സാത്യകി കേകയരുടെ മഹാസൈന്യത്തെ ധ്വംസിച്ചു. പോരിൽ കൊന്നുമുടിക്കപ്പെടുന്ന ആ ശത്രുസൈന്യം രക്ഷകാണാതെ ശത്രുവിനെവിട്ട് പത്തു ദിക്കിലും പാഞ്ഞോടി."

**14. ചിത്രവധം** – സഞ്ജയൻ പറഞ്ഞു: "പിന്നെ ആ ശ്രുതകർമ്മാവ് ചിത്രസേനരാജാവിനെ* വൻപോരിൽ ചൊടിച്ച് അമ്പതു ശരങ്ങളെയ്തു. ഉടനെ അഭിസാരൻ ശ്രുതകർമ്മാവിനെയും മൂർച്ചകൂട്ടിയ ഒമ്പതു ശരങ്ങളെയ്തു.

അഞ്ചു ശരങ്ങൾ സൂതനേയും എയ്തു. കോപിച്ച് ശ്രുതകർമ്മാവ് ചിത്രസേനനിൽ കൂർത്തുമൂർത്ത എഴുത്താണിയമ്പ് മർമ്മത്തിൽ താഴ്ത്തി. ആ മഹാത്മാവെയ്ത നാരാചം ഏറ്റം ഏറ്റ അവൻ മൂർച്ഛിച്ചു നാണിച്ചു പോയി. ഇതിന്നിടയ്ക്ക് ശ്രുതകർമ്മൻ തൊണ്ണൂറു ശരങ്ങളാൽ ആ രാജാവിനെ മൂടി.

ഉടനെ ബോധംവീണ ചിത്രസേനൻ ഭല്ലംകൊണ്ടു വില്ലറുക്കുകയും അവനെ എയ്യുകയും ചെയ്തു. ശക്തിയേറിയ മറ്റൊരു വില്ലെടുത്ത് ശരത്തിരമാലകളാൽ ചിത്രസേനനെ വിചിത്രനാക്കി. ശരചിത്രിതനായി ചിത്രമാലിയായ ആ യുവാവ് പോരിൽ സദസ്സിലലങ്കരിക്കപ്പെട്ട യുവാവിനെപ്പോലെ പ്രശോഭിച്ചു. സ്തനാന്തരത്തിൽ നാരാചംകൊണ്ട് ആ ശ്രുതകർമ്മനെ ഊക്കിൽപ്പിളർന്ന് 'നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു.

ശ്രുതകർമ്മാവും യുദ്ധത്തിൽ നാരാചം ദേഹത്തിലേറ്റ്, മലചാല്യച്ചോല ഒഴുകുന്നവിധം രക്തമൊഴുക്കി. ആ വീരൻ രക്തത്തിൽക്കുളിച്ച് രക്തം ചാടി പൂത്തുനില്ക്കുന്ന പിലാശുവൃക്ഷം പോലെ ശോഭിച്ചു. ശത്രു എതിർത്തേറ്റവനായ ശ്രുതകർമ്മാവു ചൊടിച്ച് വൈരിഹരമായ വില്ലു രണ്ടായി ഖണ്ഡിച്ചു. വില്ലറ്റ അവനെ മുന്നൂറ് എഴുത്താണിയമ്പുകൊണ്ടു മൂടി, ഗാഢമായി ശരങ്ങളെയ്തു. തേച്ചു മൂർച്ചകൂട്ടിയ മറ്റു ഭല്ലംകൊണ്ട് അവന്റെ തലപ്പാവുവെച്ച തല കൊയ്തു. ചിത്രസേനന്റെ ശോഭിക്കുന്ന തല ഭൂമിയിൽ, യദൃച്ഛയാ ആകാശത്തുനിന്നു വീഴുന്ന ചന്ദ്രനെന്നപോലെ വീണു. അഭിസാരക്ഷിതിപതിയെ കൊന്നതായിക്കണ്ട് വേഗത്തിൽ ചിത്രസേനന്റെ പടയാളികൾ പാഞ്ഞേറ്റു. ഉടനെ ചൊടിച്ച് ആ വില്ലാളി അമ്പെയ്ത് പ്രളയത്തിൽ ജീവജാലങ്ങളെ പ്രേതനാഥനെന്നപോലെ മൂടി. പോരിൽ നിന്റെ പൗത്രനായ വില്ലാളി കൊന്നൊടുക്കുന്ന അവർ കാട്ടുതീയിൽ വെന്ത ആനകൾപോലെ പരിഭ്രമിച്ചോടിക്കളഞ്ഞു. ശത്രുവീരന്മാർ ജയോത്സാഹംകെട്ട് ഓടുന്നതുകണ്ട് അവരെ കൂരമ്പെയ്ത് അകറ്റി ശ്രുതകർമ്മൻ ശോഭിച്ചു. പ്രതിവിന്ധ്യൻ ചിത്രസേനനെ അഞ്ചു ശരങ്ങളെയ്തു പിളർന്നു. മൂന്നമ്പു സൂതനേയും ഒരമ്പു ധ്വജത്തേയും അറുത്തു. കൈയ്ക്കും മാറത്തും മയിൽകങ്കച്ചിറകുവെച്ച് പൊന്നുകെട്ടി മുനകൂർത്ത ഒമ്പതു ഭല്ലം കയറ്റി. പ്രതിവിന്ധ്യൻ അവന്റെ വില്ലറുത്തുവീഴ്ത്തി. അഞ്ചു കൂരമ്പുകൊണ്ട് അവനേയും എയ്തു.

ഉടനെ സ്വർണ്ണമണിയണിഞ്ഞ കടുത്ത വേൽ എടുത്ത് ഉഗ്രമായ അഗ്നിജ്ജ്വാലപോലെ നിന്റെ പൗത്രന്റെ നേരെ ചാട്ടി. കൊള്ളിമീൻപോലെ വേഗത്തിൽ പാഞ്ഞെത്തുന്ന അതിനെ ചിരിച്ചുകൊണ്ട് പ്രതിവിന്ധ്യൻ മൂന്നാക്കി നുറുക്കി. പ്രതിവിന്ധ്യന്റെ കൂരമ്പേറ്റ് അതു മൂന്നു കഷണമായി ഭൂമിയിൽ വീണു. പ്രളയത്തിൽ ജഗത്തിനെ വിറപ്പിക്കുന്ന അശനിപോലെ വേൽ മുറിഞ്ഞു വീണു. വേൽ നഷ്ടപ്പെട്ടതുകണ്ട് പൊന്നണിഞ്ഞ ഗദയെടുത്ത് പ്രതിവിന്ധ്യന്റെ നേർക്ക് അവനെറിഞ്ഞു. ആ ഗദചെന്നടിച്ച് അവന്റെ സൂതനേയും കുതിരകളേയും കൊന്നുവെന്നു മാത്രമല്ല, ശക്തിയോടെ തേരും തകർത്ത് നിലത്തുവീണു. അതിന്നിടയിൽ തേർത്തട്ടിൽനിന്ന്ചാടി സ്വർണ്ണമണിയോടുകൂടിയ വേൽ എടുത്ത് ചിത്രസേനന്റെ നേരെ ചാട്ടി. അത് എത്തുന്ന സമയത്ത് മഹാശയനായ ചിത്രൻ ക്ഷണത്തിൽ പിടിച്ചു. അതു പ്രതിവിന്ധ്യന്റെ നേരെതന്നെ ചാട്ടി. പോരിൽ തിളങ്ങുന്ന ആ വേൽ ശൂര

*നോട്ട്:വിന്ദാനുവിന്ദന്മാരെ അർജ്ജുനൻ കൊല്ലുന്നതായി ഭീഷ്മപർവ്വം അദ്ധ്യായം 99-ലും പറയുന്നുണ്ട്.*

** ഈ ചിത്രസേനൻ കൗരവപക്ഷത്തുള്ള ഒരു രാജാവാണ്-ധാർത്തരാഷ്ട്രനല്ല.*

നായ പ്രതിവിന്ധ്യനിൽ ചെന്നുചേർന്നു. പ്രതിവിന്ധ്യന്റെ വലംകൈ പിളർന്ന് അത് ഊഴിയിൽ വീണു. വീണ സ്ഥലം ഇടി ത്തീപോലെ ശോഭിച്ചു. ഉടനെ പ്രതിവിന്ധ്യൻ സ്വർണ്ണമണിഞ്ഞ തോമരം കടുത്ത ക്രോധത്തോടെ ചിത്രനെ കൊലചെയ്യുവാ നായി വിട്ടു. അത് അവന്റെ ചട്ട കീറി കരൾത്തട്ടും പിളർന്ന് അള യിൽ സർപ്പമെന്നപോലെ ധരിത്രിയിൽ കയറിപ്പോയി. തോമര മേറ്റ രാജാവ് ഉടനെ പരിഘംപോലെയുള്ള കൈകൾ വിരിച്ച് ഭൂമി യിൽ മറിഞ്ഞുവീണു.

ചിത്രനെ കൊന്നതായിക്കണ്ടപ്പോൾ പോരിൽ ശേഷിച്ച നിന്റെ ഭടന്മാർ പ്രതിവിന്ധ്യന്റെ നേരെ ഊക്കോടെ ചുറ്റും പാഞ്ഞുചെന്നു. പലതരം ബാണങ്ങളും, മണികെട്ടിയ ശതഘ്നി എന്നിവയും അവന്റെ നേരെ തൂകി. അവനെ കാർമേഘപാളിക ളാൽ അർക്കനെ എന്നപോലെ മൂടി. മഹാഭുജനായ അവൻ ശര ജാലംകൊണ്ട് അവയെ പോരിൽ നശിപ്പിച്ചു. വജ്രി ദൈത്യപ്പട യെയെന്നപോലെ നിന്റെ പടയെ അവൻ ഓടിച്ചു. പോരിൽ പാണ്ഡവർ കൊല്ലുന്ന നിന്റെ ഭടന്മാർ കൊടുങ്കാറ്റിൽ മേഘങ്ങ ളെന്നപോലെ എല്ലാം ചിന്നിച്ചിതറിപ്പാഞ്ഞു. കൊന്നൊടുക്കുന്ന ആ സൈന്യം ചുറ്റുംഓടുന്ന സമയത്ത് ശക്തനായ ഭീമന്റെ നേർക്ക് ഒറ്റയ്ക്ക് ദ്രോണപുത്രൻ ചെന്നേറ്റു. അപ്പോൾ അവിടെ മഹാഘോരമായ ഒരു പോരാട്ടം നടന്നു. ആ പോരാട്ടം ദേവാ സുരയുദ്ധത്തിൽ വൃത്രനും, ഇന്ദ്രനും തമ്മിലെന്നപോലെ അത്ഭു തകരവും ഉഗ്രവുമായിരുന്നു.''

**15. അശ്വത്ഥാമാവും ഭീമനും തമ്മിൽ ഭയങ്കരമായ പോരാട്ടം –** സഞ്ജയൻ പറഞ്ഞു: ''പിന്നെ ഭീമനെ ദ്രോണ പുത്രൻ അമ്പെയ്ത് അസ്ത്രലാഘവം കാട്ടി ത്വരയോടെ ഏറ്റു. അപ്രകാരംതന്നെ തൊണ്ണൂറു ശരങ്ങൾ എല്ലാ മർമ്മത്തിലും കൈവേഗം കാണിച്ച് ആ മർമ്മജ്ഞൻ എയ്തു. ദ്രൗണി തൂകുന്ന കൂരമ്പുകൾ ദേഹത്തിൽ ഏറ്റ ഭീമൻ രശ്മിചിന്നുന്ന സൂര്യനെ പ്പോലെ പോരിൽ ശോഭിച്ചു. ഉടനെ നല്ലപോലെ വിട്ട ശരസഹ സ്രംകൊണ്ട് പാണ്ഡവൻ ദ്രോണപുത്രനെ മൂടി സിംഹനാദം മുഴക്കി. ദ്രൗണി വിട്ട അമ്പു ഖണ്ഡിച്ച് അടുത്ത ആ പാണ്ഡ വനെ ചിരിച്ചുംകൊണ്ട് ദ്രൗണി ഒരു നാരാചം നെറ്റിമേൽ എയ്തു. ആ ബാണം ഭീമൻ നെറ്റിത്തടത്തിൽ ധരിച്ചു. കാട്ടിൽ ഗർവ്വുകൂ ടിയ ഖൾഗം കൊമ്പുപൊക്കി നില്ക്കുന്നതുപോലെ ഭീമൻ വിള ങ്ങി. കിണഞ്ഞെയ്യുന്ന ദ്രോണപുത്രനെ പോരിൽ പരാക്രമിയായ ഭീമൻ ചിരിച്ചുംകൊണ്ട് നെറ്റിക്കു മൂന്നു നാരാചം എയ്തു. ആ ബ്രാഹ്മണൻ നെറ്റിത്തടത്തിൽ മൂന്നു ശരങ്ങളേറ്റു ശോഭിച്ചു. മഴ ക്കാലത്തു നനഞ്ഞ ത്രികൂടാദ്രിപോലെ ദ്രൗണി വിളങ്ങി. ദ്രോണ നന്ദനൻ ഏറെ ശരങ്ങൾ വിട്ട് ഭീമനെ അർദ്ദിപ്പിച്ചു. കാറ്റിനുണ്ടോ മലയെ കുലുക്കുവാൻ കഴിയുന്നു? അപ്രകാരം ഭീമൻ പോരിൽ കൂരമ്പുകൊണ്ട് ദ്രോണപുത്രനെ കുലുക്കിയില്ല. ഒഴുക്കിന്നുണ്ടോ മലയെ കുലുക്കുവാൻ കഴിയുന്നു? ഘോരമായ ബാണപ്രവാ ഹങ്ങളാൽ ആ മഹാരഥന്മാർ പരസ്പരം മൂടി വലിയ തേരിൽക്ക യറിയ ആ ബലോല്ക്കടന്മാർ പ്രശോഭിച്ചു. ലോകക്ഷയംചെ യ്യുന്ന ഉഗ്രദീപ്താർക്കന്മാർപോലെ, കടുത്ത രശ്മിപോലെ അമ്പു കൊണ്ടവർ പരസ്പരം താപം വളർത്തി. അവർ ആ മഹാരണ ത്തിൽ പകവീട്ടുവാനായി കിണഞ്ഞു പരിശ്രമിച്ചു. നിർഭയമായി അതിന്നുവേണ്ടി ശരസംഘത്താൽ ചെയ്തതിന്ന് എതിർചെയ്ത് അവർ പോരാടി. ആ നരോത്തമന്മാർ പോർക്കളത്തിൽ വ്യാഘ്ര ങ്ങൾ പോലെ ചുറ്റി. ശരമാകുന്ന ദംഷ്ട്രയോടും, ചാപമാകുന്ന വക്ത്രത്തോടുംകൂടിയ ഭയങ്കരന്മാരും, ദുർദ്ധർഷന്മാരുമായ ആ പുലികൾ പരസ്പരം പോരാടി. ശരജാലത്താൽ അവർ രണ്ടു പേരും അദൃശ്യരായി. മുഹൂർത്തംകൊണ്ട് അവർ രണ്ടുപേരും ശരജാലത്തിൽനിന്നു വിമുക്തരായി, മേഘജാലത്തിൽനിന്നു മുക്തരായ കുജബുധന്മാരെപ്പോലെ ശോഭിച്ചു.

പിന്നെ അപ്രകാരം ആ ഘോരമായ യുദ്ധം മുതിരുന്ന സമ യത്ത് ദ്രൗണി ഭീമസേനനെ ഇടത്തുവെച്ചു, മഴയാൽ മലയെയെ ന്നപോലെ കൂരമ്പുകൾ ചൊരിഞ്ഞു. ഭീമൻ ശത്രുവിന്റെ ജയ ലക്ഷണം പൊറുത്തില്ല. ഉടനെ പാണ്ഡവനും ദ്രൗണിയെ ഇടത്തുവെച്ചു. കേറിപ്പിന്മാറി ഓരോരോവട്ടംചുറ്റൽ വിധങ്ങളിൽ യുദ്ധം ബഹളമായി. ആ നൃസിംഹങ്ങൾ തമ്മിൽ ഉഗ്രമായി പോരാടി.

മണ്ഡലം, സ്ഥാനമാർഗ്ഗങ്ങൾ എന്നിവ പലതും ചുറ്റി ആവു ന്നവിധം വില്ലുവലിച്ചമ്പെയ്ത് പരസ്പരം അർദ്ദിപ്പിച്ചു. പര സ്പരം വധിക്കുവാനും അവർ ഏറ്റവുമധികം പ്രയത്നിച്ചു. പോരിൽ തമ്മിൽ തേർതകർക്കുവാനും യത്നിച്ചു.

പിന്നെ മഹാരഥനായ ദ്രൗണി മഹാസ്ത്രങ്ങൾ പ്രയോഗി ച്ചു. ഉടനെ ഭീമൻ അസ്ത്രങ്ങൾകൊണ്ട് അവയെ തടുത്തു. പിന്നെ മഹാഘോരമായ അസ്ത്രയുദ്ധം നടന്നു. പ്രജകളുടെ ക്ഷയത്തിൽ പ്രളയകാലത്ത് അത്യുഗ്രമായ ഗ്രഹയുദ്ധംപോലെ ആ യുദ്ധം നടന്നു. അവർ തൂകുന്ന ബാണങ്ങൾ പരസ്പരം തങ്ങി. ചുറ്റും നിന്റെ സൈന്യവും ദിക്കുമൊക്കെ തെളിയുന്ന വിധം അവ ശോഭിച്ചു. ബാണസംഘങ്ങൾ തിങ്ങി ആകാശം ഘോരമായി രാജാവേ, പ്രളയകാലത്തു കൊള്ളിമീൻ ചാടുന്ന വിധം ശരങ്ങൾ ശോഭിച്ചു.

ബാണങ്ങൾ കൂട്ടിമുട്ടി അഗ്നിയുണ്ടായി. പൊരിപൊങ്ങി ജ്വാ ലചിന്നി അത് ആ വൻപടയെ ചുട്ടു. വന്നുകൂടുന്ന സിദ്ധന്മാർ അപ്പോൾ പറഞ്ഞു. എല്ലായുദ്ധത്തിലും മേലെയാണ് ഈ യുദ്ധം എന്ന്. –ഇതിന്റെ പതിനാറിൽ ഒരംശത്തിന്ന് ഒക്കുകയില്ല. സർവ്വ യുദ്ധവും ; ഇപ്രകാരം ഒരു യുദ്ധം ഒരുകാലത്തും ഉണ്ടാവുകയി ല്ല. ബ്രാഹ്മണക്ഷത്രിയന്മാരായ ഇവർ, അത്ഭുതം, ജ്ഞാനം തിക ഞ്ഞവരാണ്. അമ്പോ! ഇവർ ശൂരന്മാർതന്നെ! ഉഗ്രപരാക്രമി കൾതന്നെ! ഭീമന്റെ ബലം ഭീമംതന്നെ. ഇവന്റെ അസ്ത്രപരിച യവും അത്ഭുതംതന്നെ! വീര്യത്തിന്റെ ശക്തി നോക്കൂ അത്യത്ഭു തംതന്നെ! സൗഷ്ഠവവും കേമംതന്നെ! ഇവർ കാലാന്തകനും യമനുംപോലെ യുദ്ധത്തിൽ നില്ക്കുന്നു! രണ്ടു രുദ്രന്മാർ! രണ്ടർക്കന്മാർ! രണ്ടന്തകന്മാർ! ഇവർ ഘോരാകാരന്മാർതന്നെ!' എന്നു സിദ്ധന്മാർ വീണ്ടും വീണ്ടും പറയുന്നതു കേൾക്കു മാറായി. ആ വിബുധന്മാരിൽനിന്നു സിംഹനാദവുമുണ്ടായി!

അത്ഭുതവും അചിന്ത്യവുമായ കർമ്മം അവർ ചെയ്തത് കണ്ടപ്പോൾ സിദ്ധചാരണസംഘങ്ങൾക്കു വിസ്മയമുണ്ടായി. സിദ്ധന്മാരും, മുനീന്ദ്രന്മാരും, ദേവകളും പ്രശംസിച്ചു'കൊള്ളാം മഹാഭാഗാ, ദ്രൗണേ! കൊള്ളാം; ഭീമാ' എന്ന്. ആ ശൂരർ അന്യോന്യം തെറ്റു ചെയ്തവരാണ് രാജാവെ, അവർ ചൊടിച്ചു ചുണ്ടുവിറച്ചു പരസ്പരം നോക്കി. ക്രോധത്താൽ പല്ലുകടിച്ച് ചുണ്ടുകടിച്ച് അന്യോന്യം ശരവർഷംകൊണ്ട് ആ മഹാരഥന്മാർ മൂടി. ശരവർഷം ചൊരിഞ്ഞ് ശസ്ത്രമിന്നൽ തെളിഞ്ഞ് അവർ പരസ്പരം കൊടിയിന്മേൽ എയ്തു. വൻപോരിൽ സൂതനേയും എയ്തു. കുതിരകളെ തമ്മിൽ എയ്തു മെയ് പിളർന്നു. പിന്നെ ബാണമേന്തി ചൊടിച്ചു. പടത്തലയ്ക്കൽ അമ്പെയ്തു. ശോഭി ക്കുന്ന അവർ തമ്മിൽ കൊല്ലുവാൻ മുതിർന്ന് അമ്പെയ്തു തമ്മിൽ ഏറ്റം ദുരാസദരായ ആ വജ്രവേഗന്മാർ അമ്പു കൾകൊണ്ട് ഏറ്റവും പീഡിതരായ അവർ, ഊക്കിൽ പ്രഹരിക്കു കയാൽ രണ്ടുപേരും തേർത്തട്ടിൽ വീണുപോയി.

ദ്രോണപുത്രൻ ബോധംകെട്ടു എന്നറിഞ്ഞ് സാരഥി യുദ്ധരംഗത്തുനിന്നു മാറ്റി. സൈന്യങ്ങൾ അതു കണ്ടുനിന്നു. അപ്രകാരംതന്നെ വീണുഴലുന്ന പാണ്ഡവനേയും സൂതൻ യുദ്ധക്കളത്തിൽ നിന്നു മാറ്റി. അങ്ങനെ ആ ശത്രുതാപനരായ രണ്ടുപേരും രംഗം വിട്ടു.''

**16. അശ്വത്ഥാമാവും അർജ്ജുനനും തമ്മിൽ യുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: ''സംശപ്തകന്മാരുമായി പോർ ഫൽഗുനൻ നടത്തിയതും, മറ്റു രാജാക്കന്മാർ പാണ്ഡവന്മാരു മായി പോരാടിയതും സഞ്ജയാ! പറയൂ! ദ്രൗണിയുമായി അർജ്ജുനൻ ചെയ്ത യുദ്ധവും, മറ്റു രാജാക്കന്മാരുമായി പാണ്ഡവന്മാർ ചെയ്ത യുദ്ധവും പറയൂ, സഞ്ജയാ!''

സഞ്ജയൻ പറഞ്ഞു: ''നടന്നവിധം യുദ്ധവൃത്താന്തം ഞാൻ പറയാം രാജാവേ! ശത്രുക്കളുമായി വീരന്മാർ ചെയ്ത ആ

യുദ്ധം ദേഹനാശവും, അതോടൊപ്പം പാപനാശവുമായിരുന്നു രാജാവേ! പാർത്ഥൻ കയറി കടൽപോലെ പരന്ന സംശപ്തക സൈന്യത്തെ കൊടുങ്കാറ്റ് സമുദ്രത്തെ എന്നപോലെയിട്ടിളക്കി. മൂർച്ചകൂടിയ ഭല്ലങ്ങൾകൊണ്ടു വീരന്മാരുടെ തല ധനഞ്ജയൻ കൊയ്തു. നല്ല കൺപുരികവും, നല്ല പല്ലുമുള്ള ചന്ദ്രമുഖങ്ങളെ പാർത്ഥൻ തണ്ടറ്റ താമരകൾ എന്നപോലെ മന്നിൽ നിരത്തി. തടിച്ചുരുണ്ടു നീണ്ടതും, ചന്ദനം ചാർത്തിയതും, അഞ്ചുതലയുള്ള സർപ്പങ്ങൾപോലുള്ളതും, കൈയുറയിട്ടിട്ടുള്ളതും ആയുധമെടുത്തിട്ടുള്ളതുമായ കൈകൾ അർജ്ജുനൻ കത്തിയമ്പെയ്ത് അറുത്തുവീഴ്ത്തി. കുതിരകൾ, കുതിരപ്പടയാളികൾ, സൂതന്മാർ, കൊടികൾ, വില്ലുകൾ, ശരങ്ങൾ, കൈയുറകൾ, കൈത്തണ്ടകൾ, ഇവയെ ഭല്ലമെയ്ത് അർജ്ജുനൻ ഖണ്ഡിച്ചു. തേര്, ആന, കുതിര, കുതിരക്കാർ എന്നിവരെയെല്ലാം അർജ്ജുനൻ അനേകായിരം ബാണമെയ്തു കൊന്നുവീഴ്ത്തി. അവനിൽ കോപിച്ച് ആർക്കുന്ന കാളകൾപോലെ, പശുവിന്നുവേണ്ടി വാശികേറിയ കാളകൾപോലെ, ഹുങ്കാരത്തോടെ പാഞ്ഞുകയറി. അവനെ കൊമ്പാൽ കാളകൾ എന്നപോലെ പ്രഹരിച്ചു. രോമാഞ്ചമഞ്ചുന്ന മട്ടിലായി അവരും അവനും തമ്മിലുള്ള പോരാട്ടം. മുപ്പാർ വെല്ലുവാൻ വജ്രിയോടു ദൈത്യന്മാർ എന്നപോലെ അവർ പോരാടി.

ശത്രുക്കളുടെ അസ്ത്രങ്ങൾ അർജ്ജുനൻ അസ്ത്രം കൊണ്ടു പോക്കിവിട്ടു. വളരെ ശരങ്ങളെയ്ത് അവരുടെ പ്രാണൻ അവൻ പോക്കി. ത്രിവേണു, ചക്രം, അമ്പ്, കുതിര, സൂതന്മാർ എന്നിവ നഷ്ടപ്പെടുത്തി വില്ല് ആവനാഴി എന്നിവ ചിന്നി. കൊടി, കടിഞ്ഞാൺ അമിക്കയറ് എന്നിവ മുറിച്ച് കൂബരം തകർത്ത്, നുകവും ബന്ധുരവും, പ്രമണ്ഡലവും, അക്ഷവും പൊടിച്ച്, കൊടുങ്കാറ്റ് കാറുകളെയെന്നപോലെ രഥങ്ങളെ ആ ധീരൻ തകർത്തുചിന്നി. ശത്രുക്കൾക്കു ശത്രുഭയങ്കരമായി, മഹാരഥസഹസ്രങ്ങളുടെ കണ്ണിന്നു മുമ്പിൽ അവരെ വിസ്മയിപ്പിക്കുമാറ്, അത്ഭുതക്കാഴ്ച കാണേണ്ടുന്നവിധത്തിൽ അർജ്ജുനൻ ധീരമായ കർമ്മം ചെയ്തു. ഇതു കണ്ട് ദേവർഷിസമൂഹവും, സിദ്ധചാരണസമൂഹവും വാഴ്ത്തി. ദേവഭേരികൾ ശബ്ദിച്ച്, പുഷ്പവൃഷ്ടി പൊഴിച്ചു.

ആ സമയത്ത് കൃഷ്ണാർജ്ജുനന്മാർ ഒരു അശരീരോക്തി കേട്ടു: 'ചന്ദ്രൻ, അഗ്നി, വായു, സൂര്യൻ എന്നിവരിൽ അടങ്ങുന്ന കാന്തി, ദീപ്തി, ബലം, ആഭ എന്നിവ വീരന്മാരായ കേശവാർജ്ജുനന്മാർ വഹിക്കുന്നുണ്ട്. ബ്രഹ്മനെപ്പോലെയും ശിവനെപ്പോലെയും ഇവർ അജയ്യരാണ്. വീരന്മാരാണ്. ഒരേയൊരു തേരിൽ സ്ഥിതിചെയ്യുന്നവരാണ്. സർവ്വഭൂതശ്രേഷ്ഠരാണ്, വീരന്മാരാണ്, ഈ നരനാരായണർഷികൾ.' ഇപ്രകാരം ആശ്ചര്യം കണ്ടും, ആശ്ചര്യം കേട്ടും, അശ്വത്ഥാമാവ് കൂസാതെ ഒരുമ്പെട്ട് കൃഷ്ണന്മാരോടെതിർത്തു. ശത്രുധ്വംസനമായ ബാണങ്ങൾ വർഷിക്കുന്ന പാണ്ഡവനെ അമ്പുപിടിച്ച കൈപൊക്കി വിളിച്ച്, ദ്രൗണി ചിരിച്ച് ഇപ്രകാരം പറഞ്ഞു:

'ഹേ വീരാ! വന്നേറ്റ അർഹനായ അതിഥിയെപ്പോലെ എന്നെ നീ കാണുകയാണെങ്കിൽ സർവ്വാത്മനാ വന്നെതിർത്ത് യുദ്ധാതിത്ഥ്യം എനിക്കു തന്നാലും' എന്ന് ഗുരുപുത്രൻ യുദ്ധം ചെയ്യുവാനായി വിളിച്ചപ്പോൾ മാനിക്കപ്പെട്ടവനായ അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു: "സംശപ്തകന്മാരെ കൊല്ലണം. എന്നാൽ ഈ സമയത്ത് ദ്രൗണിയെന്നെ പോരിന്നു വിളിക്കുന്നു. മാധവാ! ഞാൻ ഈ ഘട്ടത്തിൽ എന്താണു ചെയ്യേണ്ടത്? ഭവാൻ കല്പിച്ചാലും. ആതിഥ്യകർമ്മം യുക്തമാണെങ്കിൽ എതിർത്തു ചെയ്യുകയുംവേണം." ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ കൃഷ്ണൻ പാർത്ഥനെ ദ്രൗണിയുടെ പാർശ്വത്തിലെത്തിച്ചു. വായുജൈത്രത്തിൽനിന്നു യാഗത്തിൽ ഇന്ദ്രനെ എന്നവിധം സന്നദ്ധനായ ദ്രോണപുത്രനെ വിളിച്ച് കേശവൻ ഇപ്രകാരം പറഞ്ഞു: 'ഹേ ദ്രോണപുത്രാ! സ്ഥൈര്യത്തോടെ നിന്ന് പ്രഹരിക്കുക! പ്രഹരം സഹിക്കുകയും ചെയ്യുക! സ്വാമിച്ചോറിന്റെ കടം ഭൃത്യന്മാർ വീട്ടേണ്ട കാലമാണിപ്പോൾ. വിപ്രന്മാർക്ക് സൂക്ഷ്മമായ വിവാദവും ക്ഷത്രിയന്മാർക്ക് സ്ഥൂലമായ ജയാജയവുമാണു ധർമ്മം. ഹേ ബ്രാഹ്മണാ, നീ മോഹംകൊണ്ടാണ് പാർത്ഥന്റെ ദിവ്യസൽക്കാരം ഏല്ക്കുവാൻ മോഹിക്കുന്നത്. അതിന്നു വേണ്ടി നീ സ്ഥിരമായി പാർത്ഥനോട് പൊരുതുക!' ഇപ്രകാരം പറയുന്ന കൃഷ്ണനോടേറ്റ് ദ്രൗണി ശരംകൊണ്ടു പറഞ്ഞു. ആ ദ്വിജോത്തമൻ കൃഷ്ണനെ അറുപതു ശരങ്ങളെയ്തു. അർജ്ജുനനെ മൂന്നു ശരങ്ങളെയ്തു. മൂന്നമ്പുകൊണ്ട് അവന്റെ വില്ല് കോപിച്ച് ഫൽഗുനൻ മുറിച്ചു. ഘോരമായ വേറെ വില്ല് ദ്രോണപുത്രൻ എടുത്തു. ഒരുനിമിഷംകൊണ്ടു ഞാണുകെട്ടി കൃഷ്ണാർജ്ജുനന്മാരെ എയ്തു. മൂന്നമ്പുകൊണ്ട് ഹരിയേയും ആയിരം ശരങ്ങൾകൊണ്ട് അർജ്ജുനനേയുമെയ്തു, പിന്നെ ആയിരം ബാണം പതിനായിരം ലക്ഷം, കിണഞ്ഞെയ്ത് ദ്രൗണി കിരീടിയെ സ്തംഭിപ്പിച്ചു.

വില്ല്, ആവനാഴി, ഞാൺ, എന്നുമാത്രമല്ല കൈവിരൽ, കൈ, കൈത്തലം, മാറ്, മുഖം, മൂക്ക്, കണ്ണുകൾ, കർണ്ണങ്ങൾ, തല, അംഗങ്ങൾ, രോമം, വർമ്മം, തേര്, കൊടി ഇവയിൽനിന്ന് ആ ബ്രഹ്മജാതന്റെ ശരങ്ങൾ എത്തി വലിയ ശരവർഷംകൊണ്ട് മാധവപാർത്ഥന്മാരെ എയ്തു. കാറിരമ്പുന്നപോലെ നന്ദിച്ച് ദ്രോണനന്ദനൻ അലറി.

അവന്റെ ആരവംകേട്ട് അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു:'നോക്കൂ മാധവാ, ഗുരുപുത്രന്റെ ദുരാത്മത്വം! എന്നിൽ കാണിക്കുന്ന കൊള്ളരുതാത്തരം! നമ്മളെ ശരകൂടത്തിലാക്കി നാം ചത്തുവെന്നു വിചാരിക്കയാണ് അവൻ. ശിക്ഷകൊണ്ടും ബലംകൊണ്ടും ഞാൻ ഈ സങ്കല്പം തകർത്തേക്കാം.' അശ്വത്ഥാമാവിന്റെ ഓരോരോ ശരവും മുമ്മൂന്നു ശരങ്ങൾകൊണ്ട് ആ ഭരതശ്രേഷ്ഠൻ, സൂര്യൻ മഞ്ഞിനെ എന്നപോലെ ഉടച്ചുകളഞ്ഞു.

ആന, തേര്, കുതിര, സൂതൻ എന്നിവരോടു ചേർന്ന സംശപ്തകരെ, വീണ്ടും കൊടി, കാലാൾ, തേരുകൾ എന്നിവയെ, കൂരമ്പെയ്ത് ഏതേതു നിലയിൽ ഏതേതാളുകളെക്കണ്ടുവോ അതാതാളുകളെ അപ്പോൾ തന്നത്താൻ അമ്പേറ്റു മൂടിയതായിക്കണ്ടു. ഗാണ്ഡീവം തൂകുന്ന നാനാമട്ടിലുള്ള അമ്പുകൾ വിളിപ്പാടകലെ ആളുകളേയും ആനകളേയും മനുഷ്യരേയും കൊന്നുവീഴ്ത്തി. ഭല്ലങ്ങളേറ്റ് ആനത്തുമ്പിക്കൈകൾ അറ്റുവീണു. കാട്ടിൽ വെൺമഴുകൊണ്ട് വെട്ടിവീഴ്ത്തുന്ന വൃക്ഷങ്ങൾപോലെ ആനത്തുമ്പിക്കൈകൾ യുദ്ധക്കളത്തിൽ വീണുപിടഞ്ഞു. ആനക്കാരോടുകൂടി കുന്നൊക്കുന്ന ആനകൾ, വജ്രിയുടെ വജ്രമേറ്റ് ശൈലങ്ങൾപോലെ വീണു. പോരിൽ ഗർവ്വോടെ നിരന്ന തേരുകൾ, ജവനാശ്വങ്ങളെപ്പൂട്ടിയ തേരുകൾ, ഗന്ധർവ്വനഗരം പോലെ ഒരുക്കി നിരത്തിയ തേരുകൾ, അമ്പെയ്ത് തകർത്ത് ചിന്നുകയും, വൈരിവീരന്മാരിൽ ശരങ്ങൾ വർഷിക്കുകയും ചെയ്തു. ചമഞ്ഞൊരുങ്ങിനിന്ന കാലാൾനിരയെ അർജ്ജുനൻ കൊന്നുനിരത്തി.

സംശപ്തകക്കടലിനെ പാർത്ഥനാകുന്ന പ്രളയഭാസ്കരൻ കൂരമ്പുകളാകുന്ന അംശുക്കൾകൊണ്ട്, വറ്റാത്തതാണെങ്കിലും വറ്റിച്ചു. ദ്രൗണിയാകുന്ന പർവ്വതത്തെ സൂര്യനെപ്പോലെ ക്രൂരമായ നാരാചരാജികൊണ്ട് ഊക്കിൽ ശൈലത്തെ വജ്രമെന്നപോലെ പിളർന്നു. അശ്വസൂതാഢ്യനായ അവനെ ആചാര്യപുത്രൻ ചൊടിച്ച് അമ്പെയ്തെതിർത്തു. പാർത്ഥൻ അവയെല്ലാം മുറിച്ചുവിടുകയുംചെയ്തു. പിന്നെ ചൊടിച്ച് അസ്ത്രസമൂഹം, ഗൃഹത്തിൽ വന്ന സൽപ്പാത്രന്മാർ എന്നപോലെ ദ്രോണപുത്രന്റെ അടുത്തുനിന്ന് അർജ്ജുനനിലെത്തി. അപ്പോൾ സംശപ്തകരെ വിട്ട് പാണ്ഡവൻ ദ്രൗണിയോട് ദാതാവ് പന്തിഭോജനം നിഷേധിക്കപ്പെട്ടവരെ വിട്ട്, പന്തിഭോജനക്കാരായ അർത്ഥിയെ എന്നപോലെ ഏറ്റു."

## 17. അശ്വത്ഥാമാവിന്റെ പരാജയം – കർണ്ണന്റെ സൈന്യത്തിൽ അശ്വത്ഥാമാവ് ഓടിമറയുന്നു

സഞ്ജയൻ പറഞ്ഞു: "വ്യാഴശുക്രാഭന്മാരായ ആ വീരന്മാർ തമ്മിൽ യുദ്ധം തുടർന്നു. വാനിൽ നക്ഷത്രമദ്ധ്യത്തിൽവെച്ച് പോരാടുന്ന വ്യാഴശുക്രന്മാർപോലെ അവർ പോരാടി. ദീപ്തമായ

ബാണാംശുക്കൾകൊണ്ട് തമ്മിൽ സന്താപം നല്കുന്ന അവർ മാർഗ്ഗം പിഴച്ചുനിന്ന ഗ്രഹങ്ങൾപോലെ ലോകത്തെ വിറപ്പിച്ചു. ഭൂമദ്ധ്യത്തിൽ ഗാഢമായ ഒരു നാരാചം അർജ്ജുനനെയ്തു. അതേറ്റ് ദ്രൗണി ഊർദ്ധ്വാംശുവായ രവി എന്നപോലെ ശോഭിച്ചു. അശ്വത്ഥാമാവ് അമ്പെയ്ത് ഏറ്റം അർദ്ദിക്കപ്പെട്ട കൃഷ്ണന്മാർ കടുത്ത രശ്മിയുള്ള കല്പാന്താർക്കാഭയോടെ വിളങ്ങി! പിന്നെ, കൃഷ്ണൻ ആർത്തിപ്പെടുന്നതറിഞ്ഞ് പാർത്ഥൻ ചുറ്റും ഭീഷണമായ അസ്ത്രം അയച്ചു. വജ്രം, അഗ്നി, കാലദണ്ഡം എന്നിവപോലെ ഉല്ക്കടവും ഘോരവുമായ ശരങ്ങളാൽ വീണ്ടും ദ്രൗണിയെ എയ്തു. ഉടനെ ആ രൗദ്രകർമ്മാവായ ദ്രൗണി കൃഷ്ണനേയും പാർത്ഥനേയും മർമ്മം നോക്കി പ്രഹരിച്ചു. മൃത്യുപോലുമേറ്റാൽ നടുങ്ങിപ്പോകുന്ന അത്ര കഠോരമായ ബാണങ്ങൾ വിട്ടു ദ്രൗണി കിണഞ്ഞ് അമ്പെയ്യുമ്പോൾ ഇരട്ടി ശരങ്ങൾവിട്ട് അവയെ നീക്കി തടുത്തുനിർത്തി. കുതിരകൾ, സൂതന്മാർ, ധ്വജങ്ങൾ എന്നിവയോടുകൂടിയ സംശപ്തകരുടെ നേരെ തിരിഞ്ഞു. വില്ല്, അമ്പ്, ഞാണ്, ആവനാഴി, കൈത്തലം, ശസ്ത്രം, കുട, കൊടി, കുതിരകൾ, ഈഷ (കുരുവിക്കോൽ), നല്ല വസ്ത്രങ്ങൾ, പൂമാലകൾ, വിഭൂഷണങ്ങൾ, വർമ്മങ്ങൾ, ചർമ്മങ്ങളെന്നിവയും, മനോഹരങ്ങളും, ഇഷ്ടങ്ങളുമായ മറ്റുള്ളതും, ശത്രുക്കളുടെ ശിരസ്സും പാർത്ഥൻ ശരങ്ങൾകൊണ്ട് അറുത്തു വീഴ്ത്തി. കിണഞ്ഞെതിർക്കുന്ന നരവീരന്മാർ കയറിയ കോപ്പിട്ട തേരുകളും, കുതിരകളും, ആനകളും പാർത്ഥൻ വിടുന്ന ബാണശതങ്ങളേറ്റ് ഓടുന്നതിന്നിടയ്ക്ക് വീണു മരിച്ചു. താമരപോലെയും, സൂര്യചന്ദ്രന്മാർപോലെയും, ശോഭിക്കുന്ന ശത്രുഭടന്മാരുടെ ശിരസ്സുകൾ, കിരീടമാലാമകുടോല്ക്കടങ്ങളായ ശിരസ്സുകൾ ഭല്ലംകൊണ്ടും, അർദ്ധചന്ദ്രംകൊണ്ടും, ക്ഷുരംകൊണ്ടും ഖണ്ഡിച്ച് എല്ലായിടത്തും അർജ്ജുനൻ ചിന്നി.

ദേവേന്ദ്രന്റെ ആനപോലെയുള്ള ആനകളുടെ കൂട്ടത്തോടുകൂടി, ദൈത്യന്മാരുടെ മദം ശമിപ്പിക്കത്തക്ക ചുണയുള്ള ആനകളോടുകൂടി, കലിംഗവംഗഅംഗനിഷാദസംഘങ്ങൾ പാണ്ഡവന്റെ നേരെ പാഞ്ഞുകയറി. അവർ ഇപ്പോൾ പാണ്ഡവരെ വധിക്കുമോയെന്നു തോന്നിപ്പോയി. ഉടനെ ആ ആനകളെ പാർത്ഥൻ അസ്ത്രജാലംകൊണ്ടു വർമ്മങ്ങൾ, മർമ്മങ്ങൾ, കരങ്ങൾ, മേലാൾ, ധ്വജം, കൊടി ഇവയൊക്കെ അറുത്തു. വജ്രമേറ്റ മലയുടെ കൊടുമുടിപോലെ അവ ഉടനെ നിലത്തുവീണു. സൂര്യാഭങ്ങളായ ശരങ്ങളെയ്ത് കിരീടി ആ കൂട്ടത്തെ തകർത്ത് ഗുരുപുത്രനേയും പീഡിപ്പിച്ചു. വലിയ കാറുകൾ വന്ന് സൂര്യനെ മൂടുമ്പോൾ കാറ്റ് അവയെ തകർക്കുന്നതുപോലെ അർജ്ജുനൻ തകർത്തുവിട്ടു.

പാർത്ഥൻ വിടുന്ന അമ്പുകളെ അമ്പുചൊരിഞ്ഞു മാറ്റി കൃഷ്ണാർജ്ജുനന്മാരെ, ചന്ദ്രാർക്കന്മാരെ വാനിൽ വർഷക്കാലത്തെ കാർമേഘമെന്നപോലെ ദ്രോണപുത്രൻ തടുത്തു. എയ്തേറ്റപ്പോൾ അർജ്ജുനൻ ദ്രൗണിയോടും നിന്റെ ഭടന്മാരോടുമേറ്റു. നല്ല ബാണാവലികൊണ്ട് അമ്പെയ്ത് ഇരുട്ടാക്കി. നല്ല ശരങ്ങൾ തൂകി അതെല്ലാം മുടിച്ചുവിട്ടു. ഫൽഗുനൻ ബാണമെടുക്കുന്നതും, തൊടുക്കുന്നതും, എയ്യുന്നതും കാണുവാൻതന്നെ കഴികയില്ല. ബാണങ്ങൾ കോർത്തു ചത്തുകിടക്കുന്നതുമാത്രം കാണാം, രഥങ്ങളും കുതിരകളും ആനകളുമെല്ലാം!

പെട്ടെന്ന് പത്തുനാരാചമെടുത്ത് ദ്രോണപുത്രൻ വിട്ടു. അതിൽ അഞ്ചെണ്ണം അർജ്ജുനനിൽ ചെന്നുപതിച്ചു. അഞ്ചെണ്ണം കൃഷ്ണനിലും ചെന്നു തറച്ചു. ആ ശരങ്ങൾ തറച്ചപ്പോൾ, ആ നരമുഖ്യന്മാർ, ഇന്ദ്രനും കുബേരനും തുല്യരായ മാന്യന്മാർ രക്തം ചൊരിഞ്ഞു. വിദ്യകളെല്ലാം തികഞ്ഞു ശോഭിക്കുന്ന ദ്രൗണിയാൽ അവർ ഹതന്മാരായെന്ന് ജനങ്ങളോർത്തു.

കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: "എന്താണു ചിന്തിക്കുന്നത്? നീ ആ ഭടനെ വധിക്കുക! ഇവനെ ഇപ്പോൾ നീ വിട്ടയയ്ക്കുകയാണെങ്കിൽ അവൻ വലിയ ദോഷംചെയ്യും. കൈയൊഴിച്ച മഹാരോഗംപോലെ ഇവൻ ആപത്ത് വരുത്തിവെയ്ക്കും."

'ആട്ടെ! വരട്ടെ! എന്നു കൃഷ്ണനോടു പറഞ്ഞ് അർജ്ജുനൻ കിണഞ്ഞെയ്ത് അവന്റെ ദേഹത്തിൽ മുറിവേല്പിച്ചു. പ്രശസ്തമായ അവന്റെ ചന്ദനംതേച്ച കൈകളും, മാറും, ശിരസ്സും, തുടയും ഗാണ്ഡീവിയുടെ ശരങ്ങളേറ്റു പിളർന്നു. ഉടനെ കുതിരകളുടെ കടിഞ്ഞാൺ എയ്തുമുറിച്ചു. കുതിരകൾ അനിയന്ത്രിതമായി ദ്രൗണിയേയുംകൊണ്ടു പാഞ്ഞു. ദ്രൗണി ബഹുദൂരമെത്തിക്കഴിഞ്ഞു. കാറ്റിലെന്നപോലെ കുതിരകൾ വലിച്ചുകൊണ്ട് ഓടിപ്പോയ ദ്രോണപുത്രൻ, പാർത്ഥശരാർത്തനായെങ്കിലും ഉടനെ ചുണയോടെ വീണ്ടും പാർത്ഥനുമായി പോരാടുവാൻ അപ്പുറമോർത്തു വിചാരിക്കുകയുണ്ടായില്ല.

വൃഷ്ണിശ്രേഷ്ഠന്നും അർജ്ജുനന്നും ജയം കണ്ടപ്പോൾ അശ്വത്ഥാമാവ് ക്ഷീണോത്സാഹനായി, ക്ഷീണിച്ച അസ്ത്രയോഗത്തോടുകൂടിയവനായി ക്ഷണത്തിൽ കർണ്ണന്റെ സൈന്യത്തിന്നുള്ളിലേക്ക് കടന്നുമറഞ്ഞു.

ദ്രൗണി അശ്വങ്ങളെ പിടിച്ചാശ്വസിച്ചതിന്നുശേഷം രഥങ്ങളും അശ്വഭടന്മാരും തിങ്ങിയ കർണ്ണപ്പടയിൽ ചെന്നുകയറിനിന്നു. മന്ത്രംകൊണ്ടും, ഔഷധങ്ങൾകൊണ്ടും ദേഹത്തിൽനിന്നു വ്യാധിയെയെന്നപോലെ എതിർത്തുകൊണ്ടു നില്ക്കുന്ന ദ്രൗണിയെ കുതിരകളകറ്റിയപ്പോൾ, കൃഷ്ണാർജ്ജുനന്മാർ സംശപ്തകന്മാരുടെ നേരെ ചെന്നു. കൃഷ്ണാർജ്ജുനന്മാരുടെ രഥം ഘനധ്വനിയോടെ നീങ്ങി. കൊടി കാറ്റിൽ പറന്നു കളിച്ചു."

**18. ദണ്ഡവധം** – സഞ്ജയൻ പറഞ്ഞു: "വടക്കുഭാഗത്തായി പാണ്ഡ്യപ്പടയിൽ ഭയങ്കരമായ ആരവം പൊങ്ങി. തേര്, ആനകൾ, കുതിരകൾ എന്നിവയെ ദണ്ഡധാരൻ വധിക്കുകയായിരുന്നു. തേര് തിരിച്ച ഗരുഡാനിലവേഗത്തിൽ ഓടിച്ചുകൊണ്ട് കേശവൻ അർജ്ജുനനോടു പറഞ്ഞു: 'ഇതാ മാഗധൻ, ശിക്ഷാബലങ്ങൾകൊണ്ടു പ്രാക്ജ്യോതിഷനോട് തുല്യനായ മാഗധൻ, ആനകളെ മഥിച്ചുകൊണ്ട് എതിരറ്റ് എതിർത്തേല്ക്കുന്നു. അവനെ കൊന്നതിന്നുശേഷം സംശപ്തകപ്പടയെ കൊല്ലാം' പറഞ്ഞുതീരുന്നതിന്നുമുമ്പെ ദണ്ഡധാരന്റെ സമീപത്ത് പാർത്ഥൻ എത്തിക്കഴിഞ്ഞു. ആ മഗധരാജാവു തോട്ടി ഉപയോഗിക്കുന്നതിൽ, ഗ്രഹങ്ങളിൽ അസഹ്യനായ കേതുഗ്രഹത്തെപ്പോലെയാണ്. ശത്രുസൈന്യത്തെ ആ ഉഗ്രൻ വധിച്ച് ധൂമകേതു ഉദിച്ചപോലെ ഭൂമിയൊക്കെ നശിപ്പിക്കുകയാണ്.

കോപ്പിട്ട ദൈത്യേന്ദ്രന്റെ ഗജത്തിന്നു തുല്യമായതും മഴക്കാറുപോലെ ഗർജ്ജിക്കുന്നതും രിപുക്കളെ മർദ്ദിക്കുന്നതുമായ ആ ആനയുടെ പുറത്തിരുന്ന് അവൻ ആന, കുതിര, തേര്, കാലാളുകൾ ചേർന്ന സൈന്യത്തെ ശരങ്ങളാൽ കൊന്നുവീഴ്ത്തുകയായിരുന്നു. സൂതൻ, കുതിര, യോദ്ധാവ് ഇവയുള്ള രഥങ്ങളിൽ കാൽവെച്ചു കയറി ആ ആന തകർത്തുവിടുകയായിരുന്നു. അവൻ കൈകാലുകളാൽ ആനക്കൂട്ടത്തെ മർദ്ദിച്ച് കാലചക്രം എന്നപോലെ കൊന്നുവീഴ്ത്തിക്കൊണ്ടിരുന്നു. ഇരുമ്പുചട്ടയിട്ട മർത്ത്യരേയും, കാലാൾ, കുതിര എന്നിവയേയും വീഴിച്ച ശക്തനായ ആനയെക്കൊണ്ടു ചവിട്ടിമെതിപ്പിച്ചു. ഓടയുടെ കൂട്ടം തകരുംപോലെയുള്ള ശബ്ദത്തോടെ തകർത്തു മെതിച്ച് ആന സഞ്ചരിച്ചു.

ജ്യാതലനേമിഘോഷത്തോടെയും, മൃദംഗം, ഭേരി, ശംഖ് എന്നിവയുടെ ഘോഷത്തോടുകൂടിയ ശത്രുസൈന്യത്തിൽ തേര്, ആന, കുതിര എന്നിവയടങ്ങിയ ശത്രുസൈന്യത്തിൽ, തേര് ഓടിച്ചു ചെന്ന് ആ ഗജേന്ദ്രനോട് ധനഞ്ജയൻ ഏറ്റു. ഉടനെ പന്ത്രണ്ടും പതിനാറും ശരങ്ങൾ പാർത്ഥനിലും, കുതിരകൾതോറും മുമ്മൂന്നു ശരങ്ങളും വിട്ട് ദണ്ഡധാരൻ വീണ്ടും വീണ്ടും ചിരിച്ചു.

അവന്റെ ഞാണോടുകൂടിയ വില്ല് ഫൽഗുനൻ ഭല്ലങ്ങളാലെയ്തുമുറിച്ചു. കേതുവും മുറിച്ചു. ആനയുടെ പാദപാലന്മാരും യന്താക്കളുമായ പാപ്പാന്മാരെ അർജ്ജുനൻ കൊന്നു. കാറ്റിൽ പറക്കുന്ന കാറിന്നു തുല്യം വേഗമുള്ളതും കന്നംപൊട്ടിയൊഴുകുന്നതുമായ ആ ആനയാൽ പാർത്ഥനെ ഇളക്കുവാൻ കൃഷ്ണാർ

ജ്ജുനന്മാരെ അവൻ തോമരങ്ങളാൽ പ്രഹരിച്ചു. അവന്റെ തുമ്പിക്കരത്തോടു തുല്യമായ കൈകളും പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങുന്ന മുഖവും മൂന്നു ക്ഷുരങ്ങളെയ്തു പാണ്ഡവൻ മുറിച്ചു. പിന്നെ അനേകം ബാണങ്ങൾ ആനയിൽ തറച്ചു. പൊൻചട്ട കീറി പാർത്ഥന്റെ പൊന്നണിഞ്ഞബാണം തറച്ച ആന രാത്രിയിൽ കാട്ടതീകൊണ്ടു ജ്വലിച്ച വൃക്ഷൗഷധികൾ ചേർന്ന മലപോലെ ഭംഗിയിൽ ശോഭിച്ചു. ആന വേദനസഹിക്കാതെ മേഘംപോലെ അലറി വിരണ്ടോടി. വജ്രത്താൽ തകർന്ന അദ്രിപോലെ, അല്പം ഓടിയശേഷം ആന വീണു!

പൊന്മാല കെട്ടിച്ച് ഹിമംപോലെ വെളുത്ത് ഹിമാദ്രിശൃംഗം പോലെയുള്ള ആനയുടെ പുറത്തുകയറി ദണ്ഡൻ തന്റെ ഭ്രാതൃവധം അറിഞ്ഞ് കൃഷ്ണാർജ്ജുനന്മാരെ വധിക്കുവനാനായി പാഞ്ഞുവന്നു. അവൻ സൂര്യകിരണംപോലെയുള്ള തോമരം കൃഷ്ണനിൽ മൂന്നും, വിജയനിൽ അഞ്ചും വിട്ടു! അവൻ സന്തോഷത്തോടെ കൈപൊക്കിയാർത്തു. ആ സമയത്ത് അർജ്ജുനൻ അവന്റെ കൈ അറുത്തു.

ഭംഗിയേറിയ അംഗദങ്ങൾ അണിഞ്ഞവയും ചന്ദനം ചാർത്തിയവയുമായ കൈകൾ അർജ്ജുനന്റെ ക്ഷുരപ്രമേറ്റ് ആനപ്പുറംവിട്ട് ഗിരീന്ദ്രശൃംഗത്തിൽനിന്നു സർപ്പങ്ങളെന്നപോലെ താഴെവീണു. ആനപ്പുറംവിട്ട് ഉടനെത്തന്നെ, കിരീടി അർദ്ധചന്ദ്രത്തിനാൽ കൊന്ന ദണ്ഡന്റെ ശിരസ്സും രക്തത്തിൽ മുഴുകി അസ്താദ്രിവിടുന്ന സൂര്യനെപ്പോലെ പതിച്ചു.

വെളുത്ത മേഘംപോലെയുള്ള മഹാഗജത്തിനെ ദിനേശരശ്മിക്കു തുല്യമായ ശരങ്ങൾകൊണ്ട് പാർത്ഥൻ പിളർന്നു. അതു വജ്രമേറ്റ ഹിമാദ്രിയുടെ ശൃംഗംപോലെ ചിന്നംവിളിയോടുകൂടി നിലത്തു വീണു. അപ്രകാരം മറ്റു ഗജങ്ങളേയും വീഴ്ത്തുവാൻ ഫൽഗുനൻ എതിർത്തുചെന്നു. മുമ്പുചത്ത രണ്ടു കുംഭീന്ദ്രന്മാരെപ്പോലെതന്നെ ആ ശത്രുവിന്റെ പടയെ തകർത്തുവിട്ടു.

ആനകൾ, തേര്, കുതിരകൾ, മർത്ത്യർ എന്നിവ കൂട്ടംകൂട്ടമായി ഫൽഗുനൻ കൊന്നുനിരത്തി. പരസ്പരം മൂടിയും പാഞ്ഞു കയറിയും പലതും പുലമ്പിയുംകൊണ്ട് ആ സൈനികർ വീണു.

പാണ്ഡവപ്പട പാർത്ഥന്റെ ചുറ്റുംനിന്നു സ്തുതിച്ച് സുരേന്ദ്രനോടു സുരന്മാർ എന്നവിധം പറഞ്ഞു: 'ജനങ്ങൾ കാലനെ എന്നപോലെ ഞങ്ങൾ ഭയപ്പെട്ട ആ ശത്രുവിനെ ഭവാൻ കൊന്നു ഭാഗ്യം! ഭാഗ്യം! ശക്തരായ വൈരികളുടെ പീഡയേറ്റുഴന്ന ഈ ജനങ്ങളെ ഭവാൻ കാക്കുന്നില്ലെങ്കിൽ, ഈ കൂട്ടരെ കൊന്നുമുടിക്കുന്ന സമയത്തു നാം എങ്ങനെ രസിക്കുന്നുവോ അപ്രകാരം വൈരികൾ രസിക്കുന്നതാണു മഹാശയാ!'

ഇപ്രകാരം വീണ്ടും സ്വജനങ്ങൾ പറയുന്ന വാക്കുകേട്ട് ഉത്സാഹത്തോടെ ഫൽഗുനൻ വേണ്ടപോലെ ആ ജനങ്ങളെ കൊണ്ടാടിയതിന്നുശേഷം വീണ്ടും സംശപ്തകന്മാരെ കൊന്നൊടുക്കുവാനായി തിരിക്കുകയുംചെയ്തു."

**19. സങ്കുലയുദ്ധം – അർജ്ജുനൻ സംശപ്തകന്മാരെ ഒട്ടുമുക്കാലും സംഹരിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "തിരിച്ചെത്തിയതിന്നുശേഷം അർജ്ജുനൻ അനവധി സംശപ്തകന്മാരെ വക്രഗതികൊണ്ടും അതിവക്രഗതികൊണ്ടും ചൊവ്വാഗ്രഹം എന്നപോലെ കൊന്നൊടുക്കി. പാർത്ഥന്റെ അമ്പേറ്റ് നരന്മാരും, കുതിരകളും, ആനകളും, തേരുകളും ഉലഞ്ഞ് ഉഴന്ന് വശം കെട്ടുവീണു ചത്തുപോയി. കുതിരകൾ, കുതിരപ്പുറത്തിരിക്കുന്നവർ, സൂതന്മാർ, കൊടികൾ, വില്ലുകൾ, അമ്പുകൾ, കൈത്തലം, കൈയിലെടുത്ത ശസ്ത്രം, കൈകൾ, ശിരസ്സുകൾ, വത്സദന്തം, ക്ഷുരം, ഭല്ലം, അർദ്ധചന്ദ്രം ഇവയാൽ പോരിൽ എതിർത്തുവന്ന ശത്രുക്കളെ പാണ്ഡവൻ ശരംകൊണ്ട് ഖണ്ഡിച്ചു. പശുമൂലം കാളയോട് ഏറ്റു പൊരുതുന്ന കാളകൾപോലെ പാർത്ഥനോടേറ്റ് നൂറും ആയിരവും ശൂരന്മാർ രോമഹർഷണമായവിധം പോരാടി. കടിക്കുന്ന പാമ്പിനൊക്കുന്ന മൂന്നു ശരങ്ങൾ സംശപ്തകരിൽ ഒരുവനായ ഉഗ്രായുധന്റെ പുത്രനെയ്തു. പാർത്ഥൻ ഉടനെതന്നെ അവന്റെ തലകൊയ്തു. ചുറ്റും ചൊടിച്ച സംശപ്തകന്മാർ പല ശസ്ത്രങ്ങൾ പാർത്ഥനിൽ വർഷിച്ചു. ഹിമാലയത്തിൽ കാറ്റേറ്റു കാറുകൾ വർഷിക്കുന്നതുപോലെ ശരമാരി വർഷിച്ചു. ശത്രുക്കളുടെ ശസ്ത്രങ്ങളെല്ലാം ശസ്ത്രങ്ങൾകൊണ്ട് അർജ്ജുനൻ തകർത്തു. വലിച്ചുവിട്ട ശരങ്ങളാൽ പല രിപുക്കളേയും കൊന്നു. ത്രിവേണുക്കൂട്ട് അറുത്ത് അശ്വത്തിന്റെ പിൻസൂതരെ വധിച്ചു. വില്ലും, തൂണീരവും അറുത്ത്, ചക്രം, തേര്, കൊടി എന്നിവ വീഴ്ത്തി. രശ്മി, യോക്ത്രം, അക്ഷം എന്നിവയറുത്ത്, അനുകർഷം, നുകം മുതലായ കോപ്പുകളൊക്കെ നുറുക്കി. ആങ്ങനെ തേരുകൾ അർജ്ജുനൻ ശരങ്ങളെയ്തു മുടിച്ചു. വിലയേറിയ ആ തേരുകൾ ചിന്നി പടക്കളം, ധനികരുടെ ഗൃഹങ്ങൾ തീപിടിച്ചു വെള്ളംകൊണ്ടു കെടുത്തിയാലെന്നപോലെ വിളങ്ങി. വജ്രംപോലെ ക്രൂരമായ ശരങ്ങളേറ്റ് ചട്ടകീറിയ ആനകൾ ഇടിത്തീയേറ്റ അദ്രിശൃംഗഗേഹംപോലെ നിലത്തുവീണു. കാലാളുകളോടുകൂടി പാർത്ഥശരങ്ങളേറ്റ് വളരെ കുതിരകൾ നാവുംകുടലും പുറത്തുചാടി ചോരയിലാറാടി ഭയജനകമായവിധം വീണു. പാർത്ഥനാരാചങ്ങൾ ദേഹത്തിൽ കോർത്ത ആളുകളും, കുതിരകളും, ആനകളും ഉഴന്ന് ഇടറിവീണ് ഭയങ്കരമായി ആർത്തു ചത്തു. വജ്രംപോലെയും, അശനിപോലെയും, വിഷംപോലെയും കടുത്തതും, തേച്ചുമൂർച്ചകൂട്ടിയതുമായ പലതരത്തിലുള്ള ശരങ്ങൾകൊണ്ട് ഇന്ദ്രൻ ദാനവരെയെന്നപോലെ ധനഞ്ജയൻ കൊലചെയ്തു. അനർഘമായ ആഭരണം ധരിച്ചവരും, നാനാആകൃതിയിലുള്ളവരുമായ വീരന്മാർ പാർത്ഥനാൽ ഹതരായി പോർക്കളത്തിൽ കിടന്നു. കൊല്ലപ്പെട്ട ആ പുണ്യവാന്മാർ, പേരുകേട്ട വംശത്തിൽപ്പിറന്ന മഹാരഥന്മാർ, ദേഹംകൊണ്ട് മന്നും, മഹാകർമ്മംകൊണ്ട് വിണ്ണും പ്രാപിച്ചു. മഹാരഥനായ അർജ്ജുനനോട് നിന്റെ ഭടന്മാർ കിണഞ്ഞേറ്റു. നാനാ നാട്ടിന്റേയും നാഥന്മാരായ മഹാരഥന്മാർ കൂട്ടത്തോടെ അർജ്ജുനനോടു ചൊടിച്ചേറ്റു. അവർ തേരും, ആനയും, കുതിരയുമായി കൊല്ലുവാൻ കാലാൾകളോടുകൂടി അടുത്തു. ഉടനെ പലതരം ശസ്ത്രങ്ങൾ വർഷിച്ച് അവർ പാഞ്ഞുകയറി യോദ്ധാക്കളായ മേഘപാളികൾ വർഷിക്കുന്ന മഹായുധവർഷങ്ങൾ കൂരമ്പുതൂകി ആ അർജ്ജുനനാകുന്ന മാരുതൻ അടിച്ചുപറപ്പിച്ചു. ഏറ്റവും അപ്ളവമായ തേര്, ആന, ആൾ, അശ്വമിശ്രമായ ശസ്ത്രൗഘം, ശസ്ത്രാസ്ത്രസേതുവാൽ കേറുന്നവിധം പാർത്ഥൻ കാണപ്പെട്ടു. കൃഷ്ണൻ പറഞ്ഞു: 'ഹേ പാർത്ഥാ! എന്തുകളിയാണിത്? സംശപ്തകന്മാരെ മർദ്ദിച്ച് വേഗം കർണ്ണവധത്തിന്നു വെമ്പുക!' ജിഷ്ണു കൃഷ്ണനോടു ഏറ്റുപറഞ്ഞ്, ശിഷ്ടമുള്ള സംശപ്തകപ്പട ശസ്ത്രത്താൽ ചിതറി ഇന്ദ്രൻ ദൈത്യരെയെന്നവിധം കൊന്നുകളഞ്ഞു. എടുക്കുമ്പോഴും തൊടുക്കുമ്പോഴും കിരീടിയെ ആരും കാണുന്നില്ല. ശരങ്ങളെവിടുമ്പോഴും ഉടനെ സൂക്ഷിച്ചു നോക്കുമ്പോഴും അർജ്ജുനനെക്കാണുന്നില്ല. ആശ്ചര്യംതന്നെ,' എന്നു ഗോവിന്ദൻ വിചാരിച്ചു. ഹംസങ്ങൾ പൊയ്കയെ എന്നപോലെ ആ ഹംസാഭങ്ങളായ വലിയ പടയെ, ജനക്ഷയം നടന്നുകൊണ്ടിരിക്കെ സമരഭൂമിയെ, നോക്കിക്കണ്ട് ഗോവിന്ദൻ സവ്യസാചിയോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "അല്ലയോ പാർത്ഥാ, മഹാരൗദ്രമായ ഭാരതക്ഷയം നടക്കുന്നു. ദുര്യോധനൻനിമിത്തമായി പൊരുതുന്ന മന്നവന്മാരുടെ നാശം നീ യുദ്ധങ്ങളിൽ കാണുന്നില്ലേ? ധനുർദ്ധരന്മാരുടെ പൊന്നണിഞ്ഞ വില്ലുകളും മഹാന്മാർ ചിന്നിയ ആഭരണങ്ങളും അമ്പുറകളും നോക്കുക! പൊൻകടക്കെട്ടുള്ള മൂർച്ചകൂടിയ ശരങ്ങളും, ഉറയൂരിയ പാമ്പുപോലുള്ള സ്നിഗ്ദ്ധങ്ങളായ നാരാചങ്ങളും, വിചിത്രമായി പൊന്നണിഞ്ഞു ചിതറിക്കിടക്കുന്ന തോമരങ്ങളും, പൊന്നണിഞ്ഞ ചട്ടകളും, പടക്കളത്തിൽ ചിന്നിക്കിടക്കുന്നുത് നോക്കൂ! പൊന്നുകെട്ടിയ കത്തികളും, പൊന്നണിഞ്ഞ വേൽകളും, പൊന്നിൻതകിടുവെച്ച വലിയ ഗദകളും, സുവർണ്ണഋഷ്ടികളും, പൊന്നിൻകെട്ടുള്ള പട്ടസങ്ങളും പൊന്നണിഞ്ഞ തണ്ടുള്ള വെൺമഴുകളും, പരിഘം, ഭിണ്ഡിപാലങ്ങൾ, മുസുണ്ഠി, കുണപം, ഇരിമ്പുകുന്തം, കനത്ത മുസലങ്ങൾ എന്നിവ യുദ്ധക്കളത്തിൽ വീണ് ചിതറിക്കിടക്കുന്നത് നോക്കൂ! പലവിധത്തിലുള്ള ശസ്ത്രങ്ങൾ കൈയിലെടുത്ത് ജയ

കാംക്ഷികളായ വീരന്മാർ, എത്ര ശക്തന്മാരാണവർ! ചത്തുകിടക്കുന്ന അവരെക്കണ്ടാൽ, അവർ ഇപ്പോഴും ജീവിക്കുന്നവരാണെന്നുതന്നെ തോന്നിപ്പോകുന്നു! ഗദാഘാതമേറ്റ് ദേഹം ചതഞ്ഞും, മുസലത്താൽ അടിയേറ്റ് തലയോടു തകർന്നും, തേരും, ആനയും, അശ്വങ്ങളും ഉടഞ്ഞുതകർന്നും, യോധന്മാർ കിടക്കുന്നതു നോക്കൂ!

ആൾ, അശ്വം, ആന എന്നിവകളുടെ ദേഹങ്ങൾ, അമ്പ്, വേൽ, ഋഷ്ടി, തോമരം വാൾ, പട്ടസം, പ്രാസം, ഗുഡം, നഖം ഇവയാൽ പലമാതിരി അറ്റും തകർന്നും പിളർന്നും ചോരയിൽ മുഴുകി, ചത്തുവീണവരാൽ പോർക്കളം നിറഞ്ഞിരിക്കുന്നു. ഹേ ശത്രുഘ്നാ! നീ ഇതൊന്നു നോക്കിക്കാണൂ!

ലക്ഷണമൊത്തവയും അംഗദം അണിഞ്ഞവയും, ചന്ദനം തേച്ചവയുമായ ഹസ്തങ്ങൾ, കേയൂരം, മോതിരം എന്നിവ അണിഞ്ഞ കൈകൾ, മന്നിൽ ചിന്നിക്കിടക്കുന്നു! അണിഞ്ഞു വിരലുറയിട്ട ഹസ്തങ്ങൾ, ശക്തന്മാരുടെ അറ്റ തുമ്പിക്കരംപോലെയുള്ള തുടകൾ, ചൂഡാമണികൾ, കുണ്ഡലങ്ങൾ എന്നിവ ചാർത്തിയ തലകൾ, പൊന്മണിച്ചാർത്തുള്ളതും പലമട്ടിൽ തകർന്നതുമായ തേരുകൾ, ചോരയിൽ മുങ്ങിയ കുതിരകൾ! നോക്കൂ പാർത്ഥാ, എന്തൊരു കാഴ്ചയാണിത്! അനുകർഷം, ഉപാസംഗം, കൊടി, പലതരം ധ്വജങ്ങൾ, യോധന്മാരുടെ വലിയ ശംഖുകൾ, വെള്ളക്കുതിരകൾ, നാവ് തള്ളിയവയും കുന്നുപോലെ തടിച്ചവയുമായ ആനകൾ, ചത്ത ആനക്കാർ, ചിത്രവൈജയന്തികൾ, നല്ല കമ്പിളികളാലുള്ള മേൽവിരിപ്പുകൾ, കീറിപ്പറിഞ്ഞ ചിത്രകംബളങ്ങൾ, ആന വീണു തകർന്ന മണികൾ, വൈഡൂര്യക്കല്ലു പതിച്ച ഊഴിയെ ശോഭിപ്പിക്കുന്ന ആനത്തോട്ടികൾ, കുതിരകളുടെ നുകച്ചാർത്തുകൾ, രത്നംപതിച്ച ചട്ടകൾ, കുതിരക്കൊടിയിൽ കെട്ടുന്ന കസവുവസ്ത്രങ്ങൾ, മണിചിത്രവിചിത്രങ്ങളായി സ്വർണ്ണം പതിച്ച കസവുവസ്ത്രങ്ങൾ, കുതികളുടെ പരിസ്തോമം, കൃഷ്ണമൃഗത്തിന്റെ തോലുകൾ, രാജാക്കന്മാരുടെ ചൂഡാമണികൾ, വിചിത്രമായ കാഞ്ചനമാലകൾ, കുടകളും, വീണവെൺചാമരങ്ങളും, വ്യജനങ്ങളും, ചന്ദ്രനെപ്പോലെയും നക്ഷത്രങ്ങളെപ്പോലെയും കുണ്ഡലാഢ്യങ്ങളായ മുഖങ്ങൾ, മീശവച്ചതും പൂർണ്ണേന്ദുപ്രായവുമായ മുഖങ്ങൾ എന്നിവ ചിന്നി യുദ്ധക്കളം നിറഞ്ഞുകിടക്കുന്നു!

ആമ്പൽ, കരിങ്കൂവളം, പത്മം എന്നിവ പുഷ്പിച്ചു പടർന്നു നില്ക്കുന്ന പൊയ്കപോലെ കുമുദോൽപലതുല്യങ്ങളായ മുഖങ്ങൾകൊണ്ട് ഭൂമുഖം മൂടിക്കിടക്കുന്നു! താരാഗണങ്ങളാൽ വിചിത്രമായ ശ്രീയോടുകൂടിയും നിർമ്മലമായ ചന്ദ്രന്റെ ശോഭയോടുകൂടിയും വിളങ്ങുന്ന വാനംപോലെ ശരൽക്കാലത്തെ നക്ഷത്രങ്ങളുടെ ശോഭ കാണണമെങ്കിൽ നോക്കൂ! പടക്കളത്തിലേക്കു നോക്കൂ!

ഹേ അർജ്ജുനാ! നീ ചെയ്ത ഈ കർമ്മം പോരിൽ നിനക്ക് ഒത്തതുതന്നെ. നീ ഇപ്പോൾ ഈ ചെയ്തത് വാനിൽ ദേവാധിരാജനുചേർന്ന കർമ്മംതന്നെയാണ്."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ ഫൽഗുനന്നു പോർക്കളം കാട്ടിക്കൊടുത്തു പോകുന്ന സമയത്ത് കുരുരാജാവിന്റെ സേനയിൽ ഘോഷം കേട്ടു. ശംഖദുന്ദുഭിഘോഷങ്ങളും ഭേരീപടഹനാദങ്ങളും, തേര്, ആന, കുതിര എന്നിവയുടെ ധ്വനിയും ഉൽക്കടമായ ശസ്ത്രശബ്ദവും കേട്ടു. ഉടനെ വായുവേഗങ്ങളായ കുതിരകളെ ഓടിച്ച് കൃഷ്ണൻ ആ സേനയിൽച്ചെന്നു. പാണ്ഡ്യരാജാവിനാൽ പീഡിതമായ നിന്റെ സൈന്യത്തെക്കണ്ടു നിന്നു. പോരിൽ അസ്ത്രപ്രവരനായ അവൻ നാനാശരങ്ങൾകൊണ്ട് പ്രാണൻ ഒടുങ്ങിയവരെ അന്തകൻ എന്നവിധം, രിപുക്കളെ കൊല്ലുകയായിരുന്നു. ആന, ആൾ, കുതിര എന്നിവയുടെ ദേഹങ്ങൾ കൂർത്തുമൂർത്ത ശരങ്ങൾകൊണ്ടു പിളർന്ന് ആ യോധേന്ദ്രൻ വിദേഹാസുക്കളെ വീഴ്ത്തി. ശത്രുക്കൾ തൂകുന്ന പല ശസ്ത്രങ്ങൾ ശരങ്ങളാൽ പോക്കുകയുംചെയ്തു. അങ്ങനെ പാണ്ഡ്യൻ ശത്രുക്കളെ, ശക്രൻ ദൈത്യരെ എന്നവിധം കൊന്നു!"

**20. പാണ്ഡ്യവധം - അശ്വത്ഥാമാവും പാണ്ഡ്യരാജാവും തമ്മിൽ ഭയങ്കരയുദ്ധം -** ധൃതരാഷ്ട്രൻ പറഞ്ഞു: "സഞ്ജയാ! നീ മുമ്പെ പറയുകയുണ്ടായല്ലോ, പോരിൽ പ്രസിദ്ധനായ ആ വീരനെപ്പറ്റി. പോരിൽ അയാൾ ചെയ്ത കർമ്മത്തെപ്പറ്റി ഒന്നും പറഞ്ഞില്ല. ആ മഹാവീരന്റെ വിക്രമത്തെപ്പറ്റി നീ വിസ്തരിച്ചു പറയുക! അവന്റെ അഭ്യാസം, പ്രാഭവം, വീര്യം, പ്രമാണം, ഗർവ്വ് എന്നിവയെപ്പറ്റിയൊക്കെ കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

സഞ്ജയൻ പറഞ്ഞു: "ഭീഷ്മൻ, ദ്രോണൻ, കൃപൻ, ദ്രൗണി, കർണ്ണൻ, അർജ്ജുനൻ, ജനാർദ്ദനൻ ഇവരൊക്കെ വില്ലെടുത്തവരിൽ സമ്പൂർണ്ണവിദ്യന്മാരും വീരന്മാരുമാണെന്നല്ലേ ഭവാന്റെ അഭിപ്രായം? എന്നാൽ വീര്യംകൊണ്ട് ആ മഹാരഥന്മാരിൽ ആക്ഷേപം കാണുന്നവനും, തനിക്കു തുല്യനായി ലോകത്തിൽ ആരേയും കാണാത്തവനും, കർണ്ണനും ഭീഷ്മനുംപോലെയാണ് താനെന്നു പറഞ്ഞാൽ അത് പൊറുക്കാത്തവനും, കൃഷ്ണാർജ്ജുനന്മാരുടെ ന്യൂനത തനിക്കില്ലെന്ന് അഭിമാനിക്കുന്നവനുമായ ആ പാണ്ഡ്യവൻ, സർവ്വശസ്ത്രധരോത്തമനായ മന്നവശ്രേഷ്ഠൻ അന്തകനെപ്പോലെ കർണ്ണനെ മാനിക്കാതെ അവന്റെ വലിയ പടയെ മുടിക്കുവാൻ തുടങ്ങി. മേത്തരം തേരും, കുതിരയും, കാലാളുംചേർന്ന് ആ പട പാണ്ഡ്യന്റെ പരാക്രമത്തിൽ പരിഭ്രാന്തരായി കുലാലചക്രം (കുശവന്റെ ചക്രം) പോലെ ചുറ്റി. തേരും സൂതന്മാരും കൊടികളുമെല്ലാം നഷ്ടപ്പെട്ട്, ആനകൾ വീണ്, ആയുധങ്ങൾ മുറിഞ്ഞ് പാണ്ഡ്യന്റെ ആഞ്ഞുവിട്ട ശരമേറ്റ സൈനികർ കാറ്റിൽ കാറുകൾപോലെ പാഞ്ഞുപോയി. ശസ്ത്രങ്ങളും ധ്വജങ്ങളും വീഴ്ത്തി പാപ്പാനോടുകൂടിയ ആനകളെ കൊന്നു. കാൽക്കാവലോടുകൂടിയ ആനകളെ ഇന്ദ്രൻ കുന്നുകൾ വീഴ്ത്തുന്നമാതിരി വീഴ്ത്തി. വേല്, കത്തി, തൂണീരം ഇവയോടുകൂടിയ കുതിരപ്പടയാളികളേയും, കുതിരകളേയും, പുളിന്ദന്മാർ, ബാൽഹീകന്മാർ, ഖസന്മാർ, തംഗണന്മാർ, ആന്ധ്രക്കാർ, നിഷാദന്മാർ, ശൂരന്മാരും യുദ്ധത്തിൽ ക്രൂരന്മാരുമായ ദാക്ഷിണാത്യന്മാർ, ഭോജന്മാർ എന്നിവരുടെയെല്ലാം ശസ്ത്രങ്ങളും ചട്ടകളും അമ്പെയ്തു നശിപ്പിച്ച് അവൻ കൊന്നുവീഴ്ത്തി.

യുദ്ധത്തിൽ ചതുരംഗസൈന്യങ്ങളെ അമ്പെയ്ത് കൊന്നുകൊണ്ടിരിക്കെ ആരിലും കൂസാത്ത അവനെക്കണ്ട് ആരിലും കൂസാത്തവനായ ദ്രൗണി അടുത്തു. ഭയംകൂടാതെ തുള്ളുന്ന അവനെ വിളിച്ച് യോധപ്രവരനായ ദ്രൗണി പുഞ്ചിരിയോടെ പറഞ്ഞു:'അല്ലയോ പത്മപത്രാക്ഷനായ രാജാവേ, വിശിഷ്ടജനങ്ങളാൽ പ്രശംസിക്കപ്പെടുന്നവനേ, വജ്രംപോലെ ഉറപ്പുകൂടിയ ശരീരമുള്ളവനേ, ബലപൗരുഷങ്ങളിൽ കീർത്തികേട്ടവനേ, ഭവാൻ നീണ്ട കൈകൊണ്ടു വില്ലെടുത്ത് ശരം തൊടുത്തു നില്ക്കുമ്പോൾ വലിയ കാർമേഘംപോലെ ശോഭിക്കുന്നു. ഊക്കുകൂടിയ ശരവർഷംകൊണ്ട് ശത്രുവീരന്മാരിൽ വർഷിക്കുമ്പോൾ അങ്ങയ്ക്ക് ഞാനൊഴികെ മറ്റാരുംതന്നെ എതിരില്ലെന്ന് തോന്നിപ്പോകുന്നു. വലിയ തേരും കുതിരയും ആനയുമൊക്കെ ഭവാൻ ഒരുത്തൻ മുടിച്ചു. നിർഭയനായി മാൻകൂട്ടത്തെ കൊന്ന് കാട്ടിൽ പുളയ്ക്കുന്ന സിംഹത്തെപ്പോലെ ഭവാൻ ശോഭിക്കുന്നു. കനത്ത രഥഘോഷംകൊണ്ട് മന്നുംവിണ്ണും മുഴക്കുന്ന ഭവാൻ വർഷകാലത്തിന്റെ അവസാനത്തിൽ സസ്യാദികളെ മുടിച്ച് ഗർജ്ജിക്കുന്ന മേഘംപോലെ ശോഭിക്കുന്നു സർപ്പോഗ്രമായ തീക്ഷ്ണശരങ്ങൾ തൂണിയിൽനിന്നെടുത്ത് രുദ്രനോട് അന്തകൻ എന്നപോലെ എന്നോടു നീ ഏറ്റാലും!' ഈ ഭാഷണംകേട്ട്'ആകട്ടെ! അങ്ങനെയാകാം' എന്ന് ഏറ്റ് ആ മലയധ്വജൻ ദ്രൗണിയെ എയ്തു. അഗ്നിജ്ജ്വാലോഗ്രമായി, ക്രൂരമായി, മർമ്മം കീറുന്ന ശരങ്ങൾകൊണ്ട് അവൻ ചിരിച്ച് പാണ്ഡ്യനെ ആ ഗുരുസത്തമൻ എയ്തു. പിന്നെ മർമ്മംകീറുന്ന മറ്റു നാരാചങ്ങൾകൊണ്ട് പത്തുതരത്തിൽ പായുന്നവിധം ആ ദ്രോണപുത്രൻ എയ്തു. പാണ്ഡ്യൻ ഒമ്പത് കൂരമ്പെയ്ത് ആ ശരങ്ങളെയെല്ലാം അറുത്തു. നാലു ശരങ്ങൾ എടുത്തു കുതിരകളെ നാലിനേയും എയ്തു. അവ ചത്ത് നിലത്തുവീണു. ദ്രൗണിയുടെ ബാണങ്ങളെ പിന്നെ

കൂരമ്പ് എയ്ത് അറുത്ത് സൂര്യാഭനായ അവന്റെ വില്ലിന്റെ ഞാണും പാണ്ഡ്യൻ അറുത്തു. ഞാണുപോയ വില്ല് ഞാണു കെട്ടി ശത്രുവിനാശനനായ ദ്രൗണിയുടെ രഥത്തിൽ ആൾക്കാർ കുതിരകളെപ്പൂട്ടിയ ഉടനെ ആയിരമായിരം ശരങ്ങൾ പാണ്ഡ്യനിൽ എയ്തു. അമ്പെയ്ത് ആകാശവും ദിക്കുകളും അവൻ അടച്ചു. മഹാത്മാവായ ദ്രൗണി തൂകിയ സകല ശരങ്ങളേയും, അവ അനന്തമാണ് എന്നറിഞ്ഞിട്ടും പാണ്ഡ്യൻ അവയെ ഖണ്ഡിച്ചു. കിണഞ്ഞ് ദ്രൗണി തൂകുന്ന ബാണങ്ങളൊക്കെ അറുത്തു. ചക്രരക്ഷകന്മാരേയും കൂരമ്പെയ്ത് അറുത്ത് അവൻ അട്ടഹസിച്ചു. വളഞ്ഞ വില്ലുള്ള ശത്രുവിന്റെ കൈവേഗം കണ്ട് ദ്രൗണി, ഇന്ദ്രൻ വർഷം ചൊരിയുന്നതുപോലെ ശരങ്ങൾ ചൊരിഞ്ഞു. എട്ടെട്ട് കാളകളെ പൂട്ടിയ വണ്ടിയിൽ കൊള്ളുന്ന ശരങ്ങൾ പകലിന്റെ എട്ടിലൊരു ഭാഗം സമയംകൊണ്ട് ദ്രൗണി എയ്തു. അന്തകനോട് അന്തകൻ എന്നവിധത്തിൽ ക്രുദ്ധാന്തകസമാനനായ അവനെ കണ്ടവർകണ്ടവർ ഭയപ്പെട്ടു ബോധംകെട്ട് നിലത്തുവീണു. മഴക്കാർ മാരികൊണ്ടു സമുദ്രത്തിലും വൃക്ഷങ്ങളിലും എന്നപോലെ ദ്രൗണി ആ സൈന്യത്തിൽ ബാണം വർഷിച്ചു. ദ്രൗണിയായ കാർമേഘം തൂകുന്ന ദുസ്സഹമായ ശരവൃഷ്ടിയെ വായവ്യാസ്ത്രം വിട്ട് അകറ്റി പാണ്ഡ്യനാകുന്ന കൊടുങ്കാറ്റ് ഗർജ്ജിച്ചു. ആർക്കുന്ന അവന്റെ മലയചന്ദനചർച്ചിതമായ കൊടി ഖണ്ഡിച്ചു ദ്രൗണി നാലു കുതിരകളേയും കൊന്നു. കാറിന്റെ ശബ്ദംപോലെ മുഴങ്ങുന്ന വില്ല് അർദ്ധചന്ദ്രം വിട്ട് അറുത്തു. രഥം എളളിൻമണിപോലെ നുറുക്കിക്കളഞ്ഞു. അസ്ത്രം അസ്ത്രംകൊണ്ട് അടക്കി ആയുധമൊക്കെ അറുത്തു. തക്ക സന്ദർഭം കിട്ടിയിട്ടും ദ്രൗണി അപ്പോൾ അവനെ വധിച്ചില്ല. എന്തുകൊണ്ടെന്നാൽ അവനുമായി യുദ്ധംചെയ്യുന്നതിൽ ദ്രൗണിക്കു വളരെ സന്തോഷമുണ്ടായി.

ഇതിനിടയിൽ കർണ്ണൻ ആനപ്പടയിൽ കടന്ന് ഏറ്റു. പാണ്ഡവരുടെ പെരുംപടയെ ഓടിക്കുവാൻ തുടങ്ങി. രഥീന്ദ്രന്മാരുടെ തേരുതകർത്ത്, കുതിരകളേയും ആനകളേയും അസംഖ്യം കൊന്നുവീഴ്ത്തി. വളരെ യോധവീരന്മാരെ നിശിതമായ ശരംകൊണ്ട് എയ്തു. ആ സമയത്ത് ശത്രുസംഹാരിയും, വില്ലാളിയുമായ പാണ്ഡ്യനെ ദ്രൗണി തേർതകർത്ത് യുദ്ധകാംക്ഷമൂലം കൊല്ലാതെ നിന്നു.

മേലാൾ പോയി കോപ്പുകളോടുകൂടി വലിയ ആന ശബ്ദം കേട്ട് ഊക്കോടെ പാഞ്ഞുവന്നു. എന്നാൽ ദ്രൗണിയുടെ ശരം ഏറ്റപ്പോൾ പിൻതിരിഞ്ഞു പാഞ്ഞ് അലറി.

അടുത്തുനില്ക്കുന്ന പർവ്വതതുല്യമായ ആനയുടെ പുറത്തു വാരണയുദ്ധകോവിദനായ അവൻ കയറി. മലയദ്ധ്വജനായ അവൻ ഗിരീന്ദ്രന്റെ ശൃംഗത്തിൽ കയറിനിൽക്കുന്ന സിംഹത്തെപ്പോലെ അലറി. ദിനേശരശ്മിപോലെ ശോഭിക്കുന്ന ഒരു തോമരം, ശക്തിയുദ്ധമാകുന്ന അസ്ത്രപ്രയോഗത്തിലുള്ള പിഴയ്ക്കാത്ത പ്രയത്നത്തോടും ക്രോധത്തോടുംകൂടി, ഗജേന്ദ്രനെ നല്ലപോലെ അമർത്ത്, ആർത്ത്, ആ ഗിരീശ്വരൻ ദ്രൗണിയെ നോക്കി വിട്ടു. സുവർണ്ണവും രത്നവും പതിച്ച്, നല്ല മുത്തുമാലയോടുകൂടി വിളങ്ങുന്ന വജ്രോപമമായ ആ ശരം 'നീ ചത്തു! ചത്തു!' എന്ന് ആർത്തുകൊണ്ട് വിട്ടു. അതേറ്റു ദ്രൗണിയുടെ ചട്ട പിളർന്നു. സൂര്യൻ, ചന്ദ്രൻ, ഘോരഗ്രഹം, അഗ്നി എന്നിവയുടെ കാന്തിയുള്ളതായ ആ ശരമേറ്റ് തകർന്നമട്ടിൽ മഹേന്ദ്രന്റെ വജ്രമേറ്റ മലപോലെ ഇരമ്പിക്കൊണ്ട് അവൻ ഭൂമിയിൽ വീണുപോയി.

ദ്രൗണി വല്ലാതെ ക്രുദ്ധനായി. ചവിട്ടേറ്റ സർപ്പത്തെപ്പോലെ അവൻ ഉയർന്നു. അന്തകന്റെ ദണ്ഡുപോലെയുള്ള പതിന്നാല് ഉഗ്രസായകങ്ങൾ എടുത്തു. കൊമ്പന്റെ നാലു കാലും, കരവും അഞ്ചു ശരങ്ങൾകൊണ്ട് ഖണ്ഡിച്ചു. രാജാവിന്റെ കൈകൾ രണ്ടും രണ്ടു ശരങ്ങൾകൊണ്ട് ഖണ്ഡിച്ചു. പിന്നെ ഒരു ശരംകൊണ്ട് ശിരസ്സും ഖണ്ഡിച്ചു. പിന്നെ പാണ്ഡ്യന്റെ കൂട്ടുകാരായ ആറ് രഥീന്ദ്രന്മാരേയും, ആറു ശരംകൊണ്ട് ഹനിച്ചു. ഉരുണ്ടും, നീണ്ടും, ശ്രേഷ്ഠമായ ചന്ദനംതേച്ചും, സുവർണ്ണം, വജ്രം, മണി എന്നിവയാലുള്ള ഭൂഷണങ്ങളണിഞ്ഞും ശോഭിക്കുന്ന രാജാവിന്റെ കൈകൾ രണ്ടും ഗരുഡനാൽ വധിക്കപ്പെട്ട പന്നഗങ്ങൾപോലെ നിലത്തുവീണു.

ക്രോധത്താൽ ചുവന്ന്, കണ്ണുകൾ നീണ്ട്, മൂക്കുയർന്ന്, കാതുകളിൽ കുണ്ഡലമണിഞ്ഞ്, പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്ന മുഖം, ഭൂമിയിൽ വീണ് വിശാഖനക്ഷത്രങ്ങൾ രണ്ടിന്നുമിടയിൽ ചന്ദ്രൻ എന്നപോലെ ശോഭിച്ചു.

അങ്ങനെ അഞ്ചു ശരങ്ങൾകൊണ്ട് ആ ആന ആറു ഖണ്ഡമായി. മൂന്നമ്പുകൊണ്ട് ആ രാജാവും, പത്തു ദേവന്മാർക്ക് ഭാഗിച്ചുവെച്ച ഹവിസ്സുപോലെ, പൊരുതുന്ന ആ സമർത്ഥനാൽ അംശിക്കപ്പെട്ടു. കാലാൾ, ആന, കുതിരകൾ എന്നിവയാൽ നാലിലൊരുഭാഗം രാക്ഷസന്മാരുടെ തീറ്റിക്കു കൊടുത്ത് പിതൃപ്രിയന്റെ സ്വധയേറ്റ അഗ്നി, ജലത്തിന്റെ ഒഴുക്കാൽ എന്നപോലെ ശമിച്ചു.

കർമ്മംകഴിച്ചവനും, സമാപ്തവിദ്യനുമായ ആചാര്യപുത്രനെ രാജാക്കന്മാർ സുഹൃജ്ജനങ്ങളോടുകൂടി, ബലിയെ ക്ഷയിപ്പിച്ചപ്പോൾ വിഷ്ണുവെ ഇന്ദ്രനെങ്ങനെ പൂജിച്ചുവോ, അപ്രകാരം പൂജിച്ചു."

**21. സങ്കുലയുദ്ധം - കർണ്ണനും പാണ്ഡവരും തമ്മിൽ യുദ്ധം പോർക്കളം ശവംകൊണ്ട് നിറയുന്നു** – ധൃതരാഷ്ട്രൻ പറഞ്ഞു: "മഹാവീരനായ, ലോകൈകവീരനായ, കർണ്ണൻ ശത്രുക്കളെ ഓടിക്കുന്ന സമയത്ത് പാണ്ഡ്യനെ അശ്വത്ഥാമാവ് കൊന്നതറിഞ്ഞ അർജ്ജുനൻ, അതിന്നുശേഷം എന്താണു ചെയ്തത്? വിദ്യയൊക്കെ പഠിച്ചറിഞ്ഞവനും ബലവാനും യോഗിയുമായ ആ വീരപാണ്ഡവൻ, വിശ്വത്തിൽ മാന്യനായ ശംഭുവിന്റെ സമ്മതം നേടിയവനായ ധനഞ്ജയൻ, എന്തു ചെയ്തു? എനിക്കു ഭയം ആ ശത്രുഘാതിയായ അർജ്ജുനനിലാണ്. എനിക്കു വലിയ ഉൽക്കണ്ഠതോന്നുന്നു. ആ വീരൻ എന്തുചെയ്തു? പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "പാണ്ഡ്യനെ കൊന്നതായി അറിഞ്ഞ സമയത്ത് പാർത്ഥനോട് ഹിതമായ വാക്കുകൾ കൃഷ്ണൻ പറഞ്ഞു: 'ഹേ അർജ്ജുനാ! ഞാൻ രാജാവിനേയും കൂടെപ്പോയ പാണ്ഡവരേയും കാണുന്നില്ലല്ലോ. വീണ്ടും പാർത്ഥൻ തിരിച്ചുവന്ന് വൈരികളുടെ മഹാസൈന്യത്തെ തകർത്തുകളഞ്ഞു. ദ്രോണപുത്രന്റെ നിശ്ചയപ്രകാരം കർണ്ണൻ സൃഞ്ജയരേയും കൊന്നു. തേരിന്നും ആനകൾക്കും കുതിരകൾക്കുമൊക്കെ വലിയ കദനംചെയ്തു.' മുരാന്തകൻ ഇപ്രകാരം പറഞ്ഞപ്പോൾ അതുകേട്ട അർജ്ജുനൻ തന്റെ ജ്യേഷ്ഠന്ന് ഇപ്പോൾ ഘോരമായ ഭയം നേരിട്ടിരിക്കുന്നതായി തോന്നി. 'കൃഷ്ണാ! വേഗം കുതിരകളെ വിടൂ' എന്ന് അർജ്ജുനൻ പറഞ്ഞു. പിന്നെ ഭയംകൂടാതെ കുരുപാണ്ഡവന്മാർ തമ്മിൽ ഘോരമായ പോരാട്ടം നടന്നു. ഭീമസേനൻ തുടങ്ങിയ പാർത്ഥന്മാരും കർണ്ണൻ തുടങ്ങിയ ഞങ്ങളും തമ്മിൽ ഭയങ്കരമായ സംഘട്ടനം നടന്നു. ആ പോരാട്ടത്തിൽ കർണ്ണനും പാണ്ഡവന്മാരും കാലപുരിപ്രാപിക്കുമെന്നുതന്നെ ഞങ്ങൾക്കു തോന്നി.

വില്ല്, അമ്പ്, പരിഘം, വാൾ, തോമരം, പട്ടസങ്ങൾ, മുസൃണ്ഠി, മുസലം, വേല്, ഋഷ്ടി, വെണ്മഴു, ഗദ, കൂർത്ത കുന്തം, പ്രാസം, ഭിണ്ഡിപാലങ്ങൾ, തോട്ടികൾ എന്നിവയൊക്കെയെടുത്ത് തമ്മിൽ കൊല്ലുവാൻ മുതിർന്ന് അവർ പാഞ്ഞടുത്തു. ബാണത്തിന്റേയും ജ്യാതലത്തിന്റേയും നാദത്താൽ സ്വർഗ്ഗവും ദിക്കുകളും അംബരവും ഭൂമിയും രഥനിർഘോഷംകൊണ്ടു മുഴക്കി ശത്രുക്കളോടു പോരാടി. ആ ശബ്ദത്തിൽ സന്തോഷിച്ച് അവർ അതിൽ മുഴുകി യുദ്ധംചെയ്തു. വീരന്മാർ വീരന്മാരോടിടഞ്ഞു പോരാടി. ജ്യാതലഘോഷം, കരഘോഷം, ധനുസ്സിന്റെ നാദം, ആനകളുടെ ചിന്നംവിളി, പായുന്ന കാലാളുകളുടെ ശബ്ദം എന്നിവ വളരെ വർദ്ധിച്ചു. പലതരത്തിലുള്ള ബാണശബ്ദം, ശൂരന്മാരാർക്കുന്ന ശബ്ദം ഇവയൊക്കെക്കേട്ടു ഭയപ്പെട്ടു വീണു. പടയാളികൾ ചത്തു. അവർ ആർത്തേറ്റു ശസ്ത്രങ്ങൾ വർഷിക്കെ പല വീരശത്രുഭടന്മാരേയും വീരനായ സൂതപുത്രൻ

മഥിച്ചു. അഞ്ചും പത്തും രഥങ്ങൾ തകർത്ത് പാഞ്ചാലഭടന്മാരെ സൂതാശ്വധ്വജങ്ങളോടുകൂടി കർണ്ണൻ ഓരോ നിമിഷത്തിലും യമാലയത്തിലേക്കു കയറ്റിക്കൊണ്ടിരുന്നു. അവൻ പോരിൽ, പാണ്ഡവന്മാരിൽ വീരന്മാരായ ഭടന്മാർ കർണ്ണനെ ശീഘ്രമായ ശരമാരികൊണ്ട് ആകാശം മൂടിയടച്ച് എല്ലായിടത്തും ചെന്നെതിർത്തു. ഉടനെ കർണ്ണൻ ശരമാരികൊണ്ട് ശത്രുസൈന്യത്തെയിളക്കി ഹംസം മിന്നുന്ന താമരപ്പൊയ്കയിൽ മത്തഗജ മെന്നപോലെ ഇറങ്ങി. ശത്രുമദ്ധ്യത്തിലെത്തിയതിന്നുശേഷം രാധേയൻ നല്ല വില്ലുലച്ച് കൂരമ്പെയ്ത് ശിരസ്സുകൾ മുറിച്ചു വീഴ്ത്തിത്തുടങ്ങി. ദേഹികളുടെ ചർമ്മങ്ങളും മർമ്മങ്ങളുമൊക്കെ അറ്റ് ഭൂമിയിൽ പതിച്ചു. അവൻ തൂകുന്ന രണ്ടാമത്തെ അമ്പുസഹിക്കുവാൻ ആർക്കും ഇടവന്നില്ല. ചട്ടയും ദേഹവും ജീവനും പോക്കിവിടുന്ന ശരംകൊണ്ട് ചമ്മട്ടിയാൽ കുതിരയെ എന്നപോലെ ഞാണുകൊണ്ടും കരതലംകൊണ്ടും പ്രഹരിച്ചു.

അമ്പിന്റെ നേരിട്ടുചെല്ലുന്ന സൃഞ്ജയപാഞ്ചാലപാർത്ഥന്മാരെ സിംഹം മാനുകളെയെന്നപോലെ കർണ്ണൻ ഊക്കോടെ മർദ്ദിച്ചു. പിന്നെ പാഞ്ചാലരാജാവും ദ്രൗപദേയന്മാരും യമന്മാരും സാത്യകിയും കർണ്ണന്റെനേരെ ഉടനെ പാഞ്ഞുചെന്നു. കുരുപാണ്ഡവപാഞ്ചാലന്മാർ യത്നിച്ചുകൊണ്ടിരിക്കെ പ്രിയപ്പെട്ട പ്രാണനേയും പുല്ലായിത്തള്ളി യോദ്ധാക്കൾ പരസ്പരം പൊരുതി. സന്നദ്ധരായി ചട്ടയിട്ട്, തലപ്പാവണിഞ്ഞ്, മഹാബലന്മാരായ അവർ മുസലം, പരിഘം, ഗദ എന്നിവ കാലൻ ദണ്ഡമെന്നപോലെ ഉയർത്തി നിർഭയം പാഞ്ഞെതിർത്തു. ആർത്തും വിളിച്ചും ചാടിയും പ്രഹരിച്ചും അവർ തമ്മിൽത്തമ്മിൽ തട്ടും തള്ളുമേറ്റു വീണു.

ചോരകക്കി, തലച്ചോറും കണ്ണും പോയ ദേഹത്തോടുകൂടി പല്ലുനിറയെ ചോരയൊഴുകുന്നവിധം, മാതളനാരകം വിണ്ടുകാണുന്നമാതിരി ചുവന്ന വായയോടുകൂടിയും, ശസ്ത്രം കൈയിൽവെച്ച് ജീവിക്കുന്നമാതിരിയും ചിലർ നിന്നു. പട്ടസം, വാൾ, വെണ്മഴു എന്നിവ കൈയിൽവെച്ചു ചിലർ നിന്നു. വേൽ, ഭിണ്ഡിപാലം, നഖം, കത്തി, തോമരം മുതലായവയാൽ കീറി വെട്ടിപ്പിളർന്ന് അറുത്തു കൊന്നു. കടുത്ത യുദ്ധക്കടലിൽ അവരെ തട്ടിവീഴ്ത്തി. വീണു, തമ്മിൽ കൊന്നുവീഴ്ത്തി, ദേഹത്തിൽ ചോരയണിഞ്ഞ് രക്തജലം ഒഴുക്കി രക്തചന്ദനമുട്ടി വെട്ടിയമാതിരി വീണുകിടന്നു. തേരുകളാൽ തേരുകൾ തകർക്കപ്പെട്ടു. ആനകളാൽ ആനകൾ ഹതരായി നരന്മാരാൽ നരർഹതരായി. അശ്വങ്ങളാൽ അസംഖ്യം അശ്വങ്ങളും ഹതരായി. കൊടി മൂർദ്ധാക്കൾ, കുട, തുമ്പിക്കൈകൾ, കൈകൾ, ക്ഷുരം, ഭല്ലം, അർദ്ധചന്ദ്രം എന്നിവയാൽ അറുക്കപ്പെട്ട് ഭൂമിയിൽ വീണുകിടന്നു. കാലാൾ, തേര്, കുതിര, ആന എന്നിവ പോരിൽ മർദ്ദിക്കപ്പെട്ടു കിടന്നു. കുതിരക്കാർ കൊന്ന ശൂരന്മാർ, തുമ്പിക്കൈ അറ്റ ആനകൾ, കൊടിക്കൂറക്കൊടികളുമായി തകർന്ന പർവ്വതം പോലെ വീണു. കാലാൾ വന്നു കയറിയും ആന, തേർ എന്നിവയാലും കൊന്നും കൊല്ലപ്പെട്ടും വീണും എല്ലായിടത്തും കാണുമാറായി. കാലാൾകളാൽ എതിർത്ത് കൊല്ലപ്പെട്ട സാദികളും കുതിരക്കാർ കൊന്ന കാലാൾകളും വീണുകിടന്നു. മർദ്ദിച്ച താമരക്കൂട്ടംപോലെയും വാടിയ പൂമാലകൾപോലെയും ചത്തവരുടെ മുഖങ്ങളും ദേഹങ്ങളും പോരിൽ ഇപ്രകാരം കാണപ്പെട്ടു.

അതിൽ ഭംഗിയുള്ള മനുഷ്യരുടേയും ആനകളുടേയും കുതിരകളുടേയും മുറിച്ചുവീഴ്ത്തപ്പെട്ട മുഖങ്ങൾ കാണുവാൻകഴിയാത്തവിധം അത്ര ദുഃഖകരമായിരുന്നു ആ കാഴ്ച.

### 22. സങ്കുലയുദ്ധം – ആനപ്പടയുടെ ആക്രമണം –

സഞ്ജയൻ പറഞ്ഞു: "നിന്റെ പുത്രൻ ചൊല്ലിവിട്ടവരായ ആനക്കാർ, ആനയോടുകൂടി ധൃഷ്ടദ്യുമ്നന്റെനേരെ പാഞ്ഞുകയറി. ആനകളെക്കൊണ്ടു യുദ്ധംചെയ്യിക്കുന്നവരായ പ്രാച്യന്മാരും ദാക്ഷിണാത്യന്മാരും, വംഗന്മാരും, അംഗന്മാരും, പുണ്ഡ്രന്മാരും, മഗധന്മാരും, താമ്രലിപ്തന്മാരും, ദാശാർണ്ണന്മാരും, മദ്രന്മാരും നിഷധന്മാരും, മേഖലന്മാരും, കോസലന്മാരും, കലിംഗന്മാരും ഇവരോടുകൂടി മറ്റുള്ളവരും ശരം, തോമരം, നാരാചം എന്നിവ, പെയ്യുന്ന കാറുകൾപോലെ പാഞ്ചാലരുടെ വലിയ പടയിൽ ശക്തിയോടെ വർഷിച്ചു. തോട്ടി, കാലിന്റെ പെരുവിരൽ, കാൽമടമ്പ് ഇവയാൽ പ്രേരിക്കപ്പെടുന്ന ആനകളെ ബാണനാരാചജാലങ്ങളാൽ പാർഷതൻ വർഷിച്ചു. പത്തും, ആറും, എട്ടും കൂരമ്പുകൾവീതം കുന്നുകൾക്കൊത്ത ഓരോ ആനയേയും എയ്തു. അർക്കനെ കാറുപോലെ ആനക്കൂട്ടം അവനെ മൂടിയപ്പോൾ മൂർച്ച കൂടിയ ആയുധങ്ങളുമായി 'വെട്ടുവിൻ കൊല്ലുവിൻ!' എന്ന് അലറിക്കൊണ്ട് പാഞ്ചാലപാണ്ഡവന്മാർ പാഞ്ഞടുത്തു. നിശിതമായ ശരങ്ങൾ ഞാണൊച്ചയും കൈത്തലശബ്ദവും പൊങ്ങുമാറ് എയ്ത് ആ ഗജങ്ങളെ കൈത്തലങ്ങളുടെ താളശബ്ദങ്ങളോടുകൂടി വീരന്മാർ വീരനൃത്തം തുടങ്ങി. സഹദേവനും, നകുലനും, വീര്യവാനായ ചേകിതാനനും, സാത്യകിയും ശൈലങ്ങളിൽ മഴക്കാർ പെയ്യുന്നപോലെ ആനകളിൽ ശരങ്ങൾ പെയ്തു. മ്ലേച്ഛന്മാർ വിട്ട കുംഭികളേയും, കാലാൾകളേയും, തേർകളേയും തുമ്പിക്കൈകൊണ്ടു ചുറ്റി ദേഷ്യത്തോടെ ചവിട്ടിക്കൊന്നു. കൊമ്പുകൊണ്ട് കുത്തിക്കീറുകയും തട്ടിപ്പൊക്കി എറിയുകയും ചെയ്തു. കൊമ്പിൽ തറച്ചു ചിലർ ഭീഷണമായവിധം വീണു. തന്റെ മുമ്പിൽ നേരിട്ടുവന്ന വംഗരാജാവിന്റെ കൊമ്പനാനയെ മർമ്മത്തിൽ ശക്തിയായി നാരാചം എയ്തു വീഴ്ത്തി. ഉടനെ അവൻ തിരിഞ്ഞ് ആനപ്പുറത്തുനിന്നു ചാടുന്ന സമയത്ത് സാത്യകി അവന്റെ മാറിൽ ഒരു നാരാചം എയ്തു. അതേറ്റ് അവൻ വീണു. ഇളകുന്ന മലപോലെ പാഞ്ഞുവരുന്ന പുണ്ഡ്രരാജാവിന്റെ ആനയെ സഹദേവൻ നല്ലപോലെ ആഴത്തിൽ പായുന്ന മൂന്നു ശരങ്ങൾകൊണ്ടു പ്രഹരിച്ചു. പതാക, പാപ്പാൻ, കൊടി, ചട്ട, ജീവൻ ഇവയെല്ലാം ഒറ്റയടിക്കവസാനിപ്പിച്ച് ആ ആനയെ സഹദേവൻ വീഴ്ത്തി. പിന്നെ സഹദേവൻ അംഗനോട് എതിർത്തു. നകുലൻ സഹദേവനെ മാറ്റിനിർത്തി അംഗനോടെതിർത്തു. മൂന്നു നാരാചങ്ങളാൽ അംഗനേയും നൂറു നാരാചങ്ങളാൽ ആനയേയും എയ്തു. അംഗൻ സൂര്യാംശുതുല്യമായ എണ്ണൂറു തീക്ഷ്ണമായ തോമരങ്ങൾ നകുലന്നുനേരെ വിട്ടു. അവൻ ഓരോന്നും മുമ്മൂന്നായി നുറുക്കി. അർദ്ധചന്ദ്രംകൊണ്ടു പാണ്ഡവൻ അവന്റെ തല ഖണ്ഡിക്കുകയുംചെയ്തു. ആ മ്ലേച്ഛൻ ആ കുംഭിയോടുകൂടി ചത്തുവീണു.

ഹസ്തിശിക്ഷാവിദഗ്ദ്ധനായ അംഗപുത്രനെക്കൊന്നതു കണ്ട് ആനമേൽ ഇരിക്കുന്ന അംഗന്മാർ ചൊടിച്ച് ഏറ്റു. കൊടിയാടി, ഭംഗിയിൽ പൊൻചങ്ങലച്ചട്ടയിട്ട് ദീപ്താദ്രികൾപോലെയുള്ള ആനകളാൽ മർദ്ദിക്കുവാൻ മുതിർന്ന്, മേകളോല്ക്കലകാലിംഗന്മാരും, താമ്രലിപ്തകന്മാരും, നൈഷധന്മാരും ശതതോമരവർഷങ്ങൾ തൂകി കൊല്ലുവാൻ മുതിർന്നു. അവർ കാർമേഘങ്ങൾ അർക്കനെയെന്നവിധം മൂടുന്ന നകുലനെ തുണയ്ക്കവാനായി വാശിയോടെ പാണ്ഡവന്മാരും, പാഞ്ചാലന്മാരും, സോമകന്മാരും ചെന്നു. രഥികളും, ആനകളും തമ്മിലുള്ള ആ പോരാട്ടം ഭയങ്കരമായി. ശരവർഷവും തോമരവുംകൊണ്ടുള്ള പ്രയോഗം തുടർന്നു. കുംഭികളുടെ കുംഭങ്ങളും മർമ്മങ്ങളും പലവിധത്തിൽ തകർന്നു. വളരെ നാരചങ്ങളേറ്റ അവയുടെ കൊമ്പും ഭൂഷണങ്ങളും തകർന്നു. അതിൽ എട്ട് ആനകളെ അറുപത്തിനാലു ശരങ്ങളാൽ സഹദേവൻ കൊന്നു. അവ മേലാളോടുകൂടി ഓരോന്നും മറിഞ്ഞുവീണു. നല്ല വില്ലു കുലച്ച് ഊക്കോടെ നാരാചം എയ്തു കുലനന്ദനനായ നകുലൻ കൊമ്പനാനകളെ കൊന്നുവീഴ്ത്തി. പാഞ്ചാല്യൻ, സാത്യകി, ദ്രൗപദേയർ, പ്രഭദ്രകന്മാർ, ശിഖണ്ഡി എന്നീ വീരന്മാരും കുംഭികളെ ശരവൃഷ്ടിയാൽ വർഷിച്ചു. പാണ്ഡുയോദ്ധാക്കളാകുന്ന കാറുകൾ വർഷിക്കുന്ന ശരവർഷമാകുന്ന വർഷമേറ്റു വീണ്ടും ശത്രുഗജങ്ങളാകുന്ന ശൈലങ്ങൾ വജ്രമേറ്റ മലകൾപോലെ വീണു. പാണ്ഡവരഥികുഞ്ജരന്മാർ ഇപ്രകാരം നിന്റെ ആനകളെയൊക്കെ കൊന്നൊടുക്കി. വക്കിടിഞ്ഞ് കുത്തിച്ചാടിയൊഴുകുന്ന പുഴപോലെ, ഭയപ്പെട്ട് ഓടുന്ന ആ സൈന്യപ്രവാഹത്തെ ആ വീരന്മാർ നോക്കിനിന്നു. ആ പാണ്ഡവവീരന്മാർ ഇപ്രകാരം സൈന്യത്തെ ഇളക്കി വിക്ഷോഭിപ്പിച്ച്, കർണ്ണന്റെനേരെ പാഞ്ഞ് ഏറ്റു!"

**23. ദുശ്ശാസനനും സഹദേവനും തമ്മിൽ യുദ്ധം -** സഞ്ജയൻ പറഞ്ഞു: "ചൊടിച്ച് നിന്റെ സൈന്യത്തെ ചുട്ടു മുടിക്കുന്ന സഹദേവനെ, ഭ്രാതാവിനെ, ഭ്രാതാവായ ദുശ്ശാസനൻ ഏറ്റു. വലിയ പോരാട്ടത്തിന്നേറ്റ അവനെ മഹാരഥന്മാർ കണ്ട് സിംഹനാദം പൊഴിക്കുകയും, വസ്ത്രങ്ങൾ വീശുകയുംചെയ്തു. പിന്നെ കോപത്തോടെ നിന്റെ പുത്രൻ എയ്ത മൂന്നു ശരങ്ങൾ ആ പാണ്ഡവൻ ഏറ്റു. ഉടനെ സഹദേവൻ എഴുത്താണിയമ്പുകൾ എഴുപതെണ്ണം അവന്റെ നേരെ എയ്തു. മൂന്നമ്പുകൾ സൂതനേയും എയ്തു. ഉടനെ ദുശ്ശാസനൻ വില്ലു മുറിച്ച് സഹദേവനിൽ എഴുപതു ശരങ്ങൾ എയ്ത് കൈക്കും മാറത്തും ആഴ്ത്തി. ഉടനെതന്നെ സഹദേവൻ പോരിൽ വാളെടുത്തു ചൊടിച്ച് നിന്റെ പുത്രന്റെ തേരിന്നുനേരെ വീശിയെറിഞ്ഞു. അവൻ വിട്ട വാൾ പാളിച്ചെന്നു ദുശ്ശാസനന്റെ അമ്പും വില്ലും ഞാണും ഒപ്പം അറുത്തുകളഞ്ഞു. അത് ആകാശത്തുനിന്നു സർപ്പമെന്നപോലെ താഴെ വീണു. പിന്നെ മറ്റൊരു വില്ലെടുത്ത് പ്രതാപവാനായ സഹദേവൻ ദുശ്ശാസനന്റെനേർക്ക് ഏറ്റവും അന്തകരമായ ശരം വിട്ടു. യമന്റെ ദണ്ഡംപോലെയുള്ള ആ ശരം വരുന്നതു കണ്ട് മൂർച്ചകൂടുന്ന വാൾകൊണ്ട് അതു രണ്ടായി കൗരവൻ ഖണ്ഡിച്ചു. ആ വാൾ പിന്നെ ആഞ്ഞ് ഒരേറുകൊടുത്തു. ഉടനെ സഹദേവൻ വേറെ ഒരു വില്ലെടുത്ത് അമ്പുപിടിച്ച് ഊക്കോടെ പാഞ്ഞെത്തുന്ന ആ വാൾ, ചിരിച്ചുംകൊണ്ടു കൂർത്തമൂർത്ത ശരങ്ങളാൽ വീഴ്ത്തി. ഉടനെ നിന്റെ പുത്രൻ അറുപത്തിനാലു ശരങ്ങൾ സഹദേവന്റെ തേരുനോക്കി എയ്തു. പോരിൽ ആ ബാണങ്ങൾ ഊക്കോടെ എത്തുന്നതു കണ്ട് ഓരോന്നും അയ്യഞ്ചു ശരങ്ങൾകൊണ്ട് സഹദേവൻ മുറിച്ചു. നിന്റെ മകൻ വിട്ട അമ്പു തടുത്ത് അവൻ ദുശ്ശാസനന്റെ നേരെ പോരിൽ അനവധി ശരങ്ങൾ എയ്തു. ആ ബാണങ്ങളെ ഓരോന്നും മുമ്മൂന്നു ശരങ്ങൾകൊണ്ടറുത്ത് ഉച്ചത്തിൽ ഭൂലോകം മുഴങ്ങുന്നവിധം അലറി.

ദുശ്ശാസനൻ സഹദേവനെ പോരിൽ എയ്ത്, അവന്റെ സാരഥിയിൽ ഒമ്പതു ശരങ്ങൾ ആഴ്ത്തി. ഉടനെ പ്രതാപവാനായ സഹദേവൻ ചൊടിച്ച് മൃത്യുവിനെപ്പോലെയും, കാലാന്തകനെപ്പോലെയും ക്രൂരമായ ഒരു ശരം തൊടുത്ത്, ശക്തിയോടെ വില്ലു വലിച്ചു നിന്റെ മകന്റെമേൽ എയ്തു. അതും ഊക്കിൽ അവന്റെ ശരീരത്തിൽക്കയറി ഉറപ്പുള്ള ചട്ട പിളർന്നു തുളഞ്ഞു പാഞ്ഞ് മന്നിൽക്കയറി അളയിൽ പാമ്പെന്നപോലെ ആണ്ടുപോയി.

ആ ശരം ഏറ്റ ഉടനെ നിന്റെ പുത്രന്ന് ഒരു മയക്കമുണ്ടായി. ദുശ്ശാസനൻ സഹദേവന്റെ ശരമേറ്റു മോഹിച്ചതായി സൂതൻ കണ്ടു. വെമ്പലോടെ സാരഥി തേർ പെട്ടെന്നു മാറ്റി. വളരെ കൂരമ്പുകൾ ഏറ്റു ഭയപ്പെട്ടവനായിരുന്നു സൂതൻ!

ആ കൗരവനെ പോരിൽ തോല്പിച്ച് ആ പാണ്ഡുപുത്രൻ ദുര്യോധനന്റെ സൈന്യത്തിന്റെനേരെ പാഞ്ഞുകയറി മഥിച്ചുതുടങ്ങി. ഉറുമ്പിൻകൂട് ദേഷ്യപ്പെട്ടവനായ മനുഷ്യൻ മർദ്ദിക്കുന്ന വിധത്തിൽ സഹദേവൻ കുരുസൈന്യത്തെ മർദ്ദിച്ചു നിരത്തി."

**24.കർണ്ണയുദ്ധം - കർണ്ണനും നകുലനും തമ്മിൽ പോരാട്ടം കർണ്ണൻ നകുലനെ അപമാനിക്കുന്നു**

സഞ്ജയൻ പറഞ്ഞു: "പോരിൽ ചൊടിച്ച് നകുലൻ പടയെ ഓടിക്കുന്ന സമയത്ത് വൈകർത്തനനായ കർണ്ണൻ കോപത്തോടെ വന്ന് അവനെ തടുത്തു. അപ്പോൾ നകുലൻ ചിരിച്ചുകൊണ്ടു കർണ്ണനോട് ഇപ്രകാരം പറഞ്ഞു: 'വളരെനാളുകൾക്കുശേഷം ദേവകൾ ഇന്ന് എന്നെ കടാക്ഷിച്ചിരിക്കുന്നു ദുഷ്ടാ! നീ ഇന്ന് എന്റെ കണ്ണിന്നു മുമ്പിൽ നേരിട്ടു വന്നിരിക്കുന്നു. സകല അനർത്ഥത്തിന്നും നീയാണ് ഹേതു. സകല കലഹവും ഉണ്ടായത് നീ ഒരുത്തൻകാരണമായിട്ടാണ്. പകയുണ്ടായതിന്നും ഉണ്ടാക്കിയതിന്നും നീയാണ് ആൾ! നിന്റെ ദോഷംകാരണം കുരുക്കൾ തമ്മിലേറ്റു നശിച്ചുപോയി. പോരിൽ നിന്നെ കൊന്ന് അല്ലൽതീർന്ന് ഞാനിന്നു കൃതകൃത്യനാകും!' ഇപ്രകാരം പറഞ്ഞ നകുലനോട് കർണ്ണൻ ഉത്തരം പറഞ്ഞു: 'നീ യോഗ്യനായ ഒരു രാജപുത്രനാണെങ്കിൽ, വിശേഷിച്ചും വില്ലാളിയാണെങ്കിൽ, നീ എന്റെമേൽ ഒന്ന് പ്രഹരിക്കൂ! നിന്റെ വിക്രമം ഞാനൊന്നു കാണട്ടെ. പോരിൽ നീ വേണ്ട ക്രിയ നടത്തിയതിന്നുശേഷം മേനി പറയൂ. വാക്കുകൊണ്ടല്ല, പ്രവൃത്തികൊണ്ടാണ് യോഗ്യത കാണിക്കേണ്ടത്. കഴിവുള്ളവൻ പ്രവർത്തിക്കുന്നു; കഴിവില്ലാത്തവൻ പ്രസംഗിക്കുന്നു. ശൂരന്മാർ പോരിലൊന്നും പ്രസംഗിക്കാറില്ല. അവർ ശക്തിയായി പോരാടും. ഉണ്ണീ! നീ എന്നോടു ശക്തിയൊക്കെയിട്ട് ഒന്നു പൊരുതൂ! കാണട്ടെ! നിന്റെ ഗർവ്വ് ഇപ്പോൾ അവസാനിപ്പിച്ചുതരാം,' എന്നു പറഞ്ഞ് പാണ്ഡുപുത്രന്റെ നേരെ സൂതപുത്രൻ എയ്തു. പോരിൽ എഴുപതും മൂന്നും ശരങ്ങൾ അവന്റെ ദേഹത്തിലെയ്തു. സൂതപുത്രന്റെ എയ്ത്തേറ്റ ഉടനെ നകുലൻ സർപ്പതുല്യമായ എൺപതു ശരങ്ങൾ സൂതപുത്രനിലെയ്തു. ഉടനെ കർണ്ണൻ അവന്റെ വില്ലു മുറിച്ചുവീഴ്ത്തി. പൊന്നുകെട്ടിച്ച് തേച്ചു മൂർച്ചകൂട്ടിയ മുപ്പതു ശരങ്ങളെയ്ത് പാണ്ഡവനെ പീഡിപ്പിച്ചു. സർപ്പങ്ങൾ നിലത്ത് അളകളിൽക്കയറി വെള്ളം കുടിക്കുന്നതുപോലെ നകുലന്റെ ചട്ട പൊട്ടിച്ചു കയറി രക്തം കുടിച്ചു. ഉടനെ ദുരാസദമായി പൊന്നണിഞ്ഞ വേറെ ഒരു വില്ലെടുത്ത് കർണ്ണന്റെ ദേഹത്തിൽ ഇരുപതു ശരങ്ങളെയ്തു. മൂന്നു ശരങ്ങൾ സൂതനേയും എയ്തു. ശത്രുമർദ്ദനനായ നകുലൻ വീണ്ടും കോപിച്ചു മൂർച്ചകൂടിയ കത്തിയമ്പെയ്ത് കർണ്ണന്റെ വില്ലറുത്തു. വില്ലറ്റ ആ സർവ്വലോകരഥീന്ദ്രനെ പിന്നെ മുന്നൂറു ശരംകൊണ്ടു ചിരിച്ചെയ്തു. കർണ്ണനെ പാണ്ഡവൻ പീഡിപ്പിച്ചതു കണ്ട് വളരെ രഥികന്മാരും സിദ്ധസംഘവും വിസ്മയപ്പെട്ടു. ഉടനെ വൈകർത്തനനായ കർണ്ണൻ വേറെ ഒരു വില്ലെടുത്ത് അഞ്ചമ്പെയ്ത് അവന്റെ പൂണെല്ലിലാഴ്ത്തി. ആ സ്ഥാനത്ത് അമ്പുകൾ തറച്ച് മാദ്രീപുത്രൻ സ്വരശ്മിയാൽ ശോഭവർഷിക്കുന്ന സൂര്യനെപ്പോലെ വിളങ്ങി. പിന്നെ, കർണ്ണനെ നകുലൻ ഏഴമ്പുകൊണ്ടെയ്ത് അവന്റെ വില്ലിന്റെ തല വീണ്ടും ഖണ്ഡിച്ചു. പോരിൽ വേഗംകൂടിയ മറ്റൊരു വില്ലെടുത്ത് അമ്പെയ്ത് നകുലന്റെ നാലുഭാഗവും മൂടി. കർണ്ണന്റെ വില്ലിൽനിന്നു വരുന്ന അമ്പുകൊണ്ടു മൂടപ്പെടുന്ന അവൻ എല്ലാ ശരങ്ങളും ശരങ്ങൾകൊണ്ടു തന്നെ നുറുക്കി. അപ്പോൾ വാനിൽ ബാണജാലങ്ങൾ തുടർച്ചയായി വരുന്നതു കണ്ടു. മിന്നാമിനുങ്ങിൻകൂട്ടങ്ങൾ പറന്ന് ആകാശം ശോഭിപ്പിക്കുന്നവിധം വിളങ്ങി. ആ ബാണജാലംകൊണ്ട് ആകാശം മൂടി. ഇയ്യാമ്പാറ്റക്കൂട്ടം നിറഞ്ഞ് ആകാശം മൂടുന്നവിധം മറഞ്ഞു. വീണ്ടും വീണ്ടും പതിക്കുന്ന പൊന്നണിഞ്ഞ ശരങ്ങൾ ക്രൗഞ്ചങ്ങളുടെ നിരപോലെ വരിയായി കാണപ്പെട്ടു.

ശരജാലംകൊണ്ട് ആകാശം മൂടി സൂര്യൻ മറഞ്ഞപ്പോൾ ആകാശത്തുള്ളതൊന്നും ഭൂമിയിൽ പതിക്കാത്തവിധത്തിലായി. ചുറ്റും ശരവർഷംകൊണ്ട് മാർഗ്ഗംമൂടി ആകാശം മറഞ്ഞപ്പോൾ ആ മഹാത്മാക്കൾ കാലാർക്കന്മാരെപ്പോലെ ശോഭിച്ചു. കർണ്ണന്റെ വില്ലിൽനിന്നു വരുന്ന അമ്പേറ്റ് സോമകന്മാർ വേദനപ്പെട്ട് ആർത്തിമൂത്ത് ലയിച്ചു. നകുലൻ വിട്ട ബാണങ്ങളേറ്റ് നിന്റെ സൈന്യങ്ങളും കൊടുങ്കാറ്റിൽപ്പെട്ട കാറുപോലെ പലയിടത്തും ചിന്നിപ്പോയി. അവർ ദിവ്യശരംകൊണ്ട് എയ്ത എയ്ത്തേറ്റ് രണ്ടു സൈന്യങ്ങളും അമ്പെത്താത്ത ദിക്കുപറ്റി കാണികളെന്നപോലെ നിന്നു. കർണ്ണപാണ്ഡവബാണങ്ങൾകൊണ്ട് ആൾക്കൂട്ടം ഒഴിഞ്ഞപ്പോൾ ആ മഹാത്മാക്കൾ തമ്മിൽത്തമ്മിൽ ശരവർഷം ചൊരിഞ്ഞു. പോർക്കളത്തിൽ ദിവ്യശസ്ത്രങ്ങൾ കാട്ടി പരസ്പരം മൂടി, പരസ്പരം കൊല്ലുവാൻ നിനച്ചവിധം പോരാടി.

മയിൽകങ്കച്ചിറകുമായി നകുലൻ തൂകുന്ന ശരങ്ങൾ സൂതപുത്രനെ മൂടിക്കൊണ്ട് ആകാശത്തു നിന്നു. അപ്രകാരംതന്നെ സൂതപുത്രനെയ്ത ശരങ്ങൾ യുദ്ധത്തിൽ പാണ്ഡുപുത്രനെ മൂടി ആകാശത്തു നിന്നു. ശരവേശ്മം പൂകിയ അവരെ ആർക്കും കാണുവാൻ കഴിഞ്ഞില്ല. കന്നൽക്കാർ മൂടിയ സൂര്യചന്ദ്രന്മാരുടെമട്ടിൽ അവർ മൂടപ്പെട്ടു.

ഉടനെ പോരിൽ കർണ്ണൻ ഘോരാകാരമെടുത്ത് ശരവൃഷ്ടികൊണ്ട് ചുറ്റും പാണ്ഡവനെ മറച്ചു. അങ്ങനെ കർണ്ണൻ മറച്ച

ആ പാണ്ഡവൻ മഴക്കാർകൊണ്ടു മൂടിയ സൂര്യനെപ്പോലെ നടുങ്ങുകയുണ്ടായില്ല. ഉടനെ ചിരിച്ച് കർണ്ണൻ ശരജാലങ്ങൾ നൂറും ആയിരവും പ്രയോഗിച്ചു ഒരേ നിഴൽപ്രായം എല്ലാം ആ മഹാന്റെ ശരങ്ങൾകൊണ്ട് അഭ്രച്ഛായപോലെ ചെല്ലുന്ന ശരങ്ങൾകൊണ്ടായിത്തീർന്നു.

പിന്നെ, ആ മഹാത്മാവിന്റെ വില്ല് കർണ്ണൻ അറുത്തു. ചിരിച്ചുകൊണ്ട് സൂതനെ തേർത്തട്ടിൽനിന്നു വീഴിച്ചു. നാല് കൂരമ്പെയ്ത് അവന്റെ നാലു കുതിരകളേയും ക്ഷണത്തിൽ കാലപുരിയിലേക്കയച്ചു. അമ്പെയ്ത് ആ ദിവ്യരഥവും എള്ളുപോലെ നുറുക്കി. കൊടി, ചക്രം, കാവൽ ആൾക്കാർ, ഗദ, വാൾ, ശതചന്ദ്രപ്പരിച എന്നു മാത്രമല്ല, സകല ഉപകരണങ്ങളും കർണ്ണൻ നുറുക്കിക്കളഞ്ഞു. അശ്വങ്ങൾ ചത്ത്, തേരറ്റ്, ചർമ്മംപോയി നകുലൻ ഗതിമുട്ടി തേരിൽനിന്നു ചാടി പരിഘമെടുത്തു നിന്നു. നകുലൻ പരിഘമോങ്ങിയ നിമിഷത്തിൽ സൂതപുത്രൻ ആ ഘോരമായ പരിഘത്തെ ഭാരംതാങ്ങുന്ന കൂരമ്പെയ്തു തകർത്തു രാജാവേ! ആയുധമെല്ലാം തീർന്നതായിക്കണ്ട് നകുലനെ പിന്നെ മൂർച്ചകൂട്ടിയ ശരംകൊണ്ട് കർണ്ണൻ മൃദുവായമട്ടിൽ അർദ്ദിപ്പിച്ചു; പീഡപ്പെടുത്തിയില്ല.

കൃതാസ്ത്രനായ ബലവാൻ തന്നെ പീഡിപ്പിക്കുന്ന സമയത്ത് നകുലൻ വ്യാകുലേന്ദ്രയനായി ഓടി. കർണ്ണൻ വീണ്ടും വീണ്ടും ചിരിച്ചുകൊണ്ട് അവന്റെ പിന്നാലെ പാഞ്ഞു. ഞാണോടുകൂടിയ വില്ല് അവന്റെ കഴുത്തിലിട്ടു. കർണ്ണൻ കഴുത്തിലിട്ട് വില്ലുമായി അവൻ ആകാശത്ത് പരിവേഷത്തോടുകൂടിയ ചന്ദ്രനെന്നപോലെയും, ഇന്ദ്രചാപംകൊണ്ടു മിന്നുന്ന കരിങ്കാർപോലെയും ശോഭിച്ചു. വില്ല് കഴുത്തിലിട്ടു പിടിച്ചുനിർത്തി കർണ്ണൻ ചിരിച്ച് അവനോടു പറഞ്ഞു: 'എടോ കുട്ടീ, നീ പാഴിലോരോന്നു പുലമ്പി! ഇനിയും നീ ഹൃഷ്ടനായി പറയൂ! വീണ്ടും എയ്ത്തേറ്റവനായ നീ പറയൂ! മുമ്പു പറഞ്ഞത് ഒന്നുകൂടി പറയൂ! ഉണ്ണീ, നീ ബലവാന്മാരായ കൗരവരുമായി പൊരുതരുത്. നീ നിന്റെ കിടക്കാരോടേ ഏല്ക്കാവൂ! ഭേദപ്പെട്ടവരോട് ഇനി നീ യുദ്ധത്തിന്നു പോകരുത്, കേട്ടോ? ലജ്ജിക്കേണ്ടാ, പൊയ്ക്കോളൂ! എടോ, മാദ്രേയാ! നീ വീട്ടിലേക്കു പൊയ്ക്കോളൂ; അല്ലെങ്കിൽ കൃഷ്ണന്മാരുടെ അടുത്തേക്കു പൊയ്ക്കോളൂ,' എന്നു പറഞ്ഞ് രാജാവേ, അവനെ അപ്പോൾ വിട്ടു. കൊലചെയ്യുവാൻ തരത്തിന്നൊത്തിട്ടും കർണ്ണൻ അവനെ വധിച്ചില്ല. ധർമ്മവിത്തമനായ ആ ശൂരൻ എന്തുകൊണ്ടാണ് കൊല്ലാഞ്ഞതെന്ന് അറിയാമോ? കുന്തിയുടെ വാക്കോർത്ത് അവനെ കർണ്ണൻ വിട്ടയച്ചു.

വില്ലാളിയായ സൂതപുത്രൻ വിട്ടയച്ച പാണ്ഡവൻ ധർമ്മപുത്രന്റെ തേരുനോക്കി ലജ്ജിച്ചുലജ്ജിച്ചു നടന്നു. സൂതപുത്രൻ ആർത്തിപ്പെടുത്തിയ അവൻ ധർമ്മപുത്രന്റെ തേരിൽ ചെന്നുകയറി. നെടുവീർപ്പിട്ടു ഹൃദയംചുട്ട് കുടത്തിൽപ്പെട്ട സർപ്പംപോലെ അവൻ അവമാനം സഹിച്ചു.

ഇപ്രകാരം നകുലനെ ജയിച്ച് രാധേയൻ പാഞ്ചാലരോടേറ്റു. തിങ്കൾനിറത്തിലുള്ള കുതിരയോടും, ആടുന്ന കൊടിയുള്ള തേരോടും കൂടി പാഞ്ചാലപ്പടയിലേക്ക് സേനാനിയായ കർണ്ണൻ ചെന്നപ്പോൾ പാണ്ഡവപ്പടയിൽ ആക്രന്ദനമുയർന്നു. അവിടെയെത്തി സൂതപുത്രൻ ഭയങ്കരമായ കദനം ചെയ്തു. മദ്ധ്യാഹ്നസൂര്യനെപ്പോലെ ആ പ്രഭു ചക്രം പോലെ തിരിഞ്ഞു.

ചക്രംതകർന്നും ധ്വജവും, കൊടിയുമറ്റും, സൂതനും, അശ്വങ്ങളും വീണും, അച്ചുതണ്ട് ഒടിഞ്ഞും, പാഞ്ചാലന്മാരുടെ തേർനിര തകർക്കപ്പെട്ടു. ആനകൾ അങ്ങുമിങ്ങുമുഴന്ന് ചുറ്റിക്കറങ്ങി. കാട്ടുതീയിൽപ്പെട്ടു പൊള്ളലേറ്റ് വിരണ്ടതുപോലെ ആനകൾ ഓടി.

മസ്തകംകീറി ചോരയൊഴുകിയും, തുമ്പിക്കൈ അറ്റും, മെയ്ച്ചട്ട കീറിയും, വാലുമുറിഞ്ഞും, ഛിന്നങ്ങളായ മേഘക്കൂട്ടംപോലെ ആനകൾ ഓരോ ദിക്കിൽച്ചെന്നു വീണു ചത്തു. കർണ്ണന്റെ തോമരവും, ശരവും ഭയപ്പെട്ട് ചില ആനകൾ തീയിനോട് ഇയ്യാമ്പാറ്റയെന്നപോലെ കർണ്ണനോടുചെന്നേറ്റു. ചില ആനകൾ ചീറുന്നതായി കാണപ്പെട്ടു. ചോലചാടുന്ന മലപോലെ ചില ആനകൾ രക്തം ചാടിയുഴന്നു. മാറിലെ ചട്ടയും, വാൽക്കെട്ടും പോയി; പൊന്ന്, വെള്ളി, ഓട് എന്നിവയാലുള്ള മെയ്ക്കോപ്പു പോയി, കടിഞ്ഞാണും, ആഭരണവും അപ്രകാരം തന്നെ നഷ്ടപ്പെട്ട്, വെൺചാമരം, വിരിപ്പ്, ആവനാഴി എന്നിവയൊക്കെ വീണ്, പോരിൽ വീരന്മാരായ കുതിരപ്പടയാളികൾ മരിച്ച്, നാഥനില്ലാതായ കുതിരകൾ പോർക്കളത്തിൽ അനിയന്ത്രിതമായി ഓടി. അവ കത്തി, വാൾ എന്നിവയേറ്റ് പിടയുന്നമട്ടിൽ കാണപ്പെട്ടു.

കുപ്പായം, തലപ്പാവ് എന്നിവ ധരിച്ച കുതിരപ്പടയാളികളെ കൊന്നും, കൊല്ലപ്പെടുന്നമട്ടിലും, വിറച്ചും, നാനാ അംഗങ്ങളും പോയും, അവിടവിടെ കാണപ്പെട്ടു. പായുന്ന അശ്വങ്ങൾ വഹിക്കുന്ന പൊന്നണിഞ്ഞ തേരുകൾ തേരാളികളില്ലാതെ കുതിരകൾ വലിച്ചുകൊണ്ടോടുന്നതായി കാണപ്പെട്ടു. കൂബരങ്ങളും, അക്ഷങ്ങളും തകർന്നും, ഉരുൾപൊട്ടിയും, കൊടിയും ധ്വജവും പോയും, ഈഷാദണ്ഡം, ബന്ധുരം എന്നിവയറ്റുംമറ്റും ഹീനരായ രഥികളെ കർണ്ണബാണങ്ങളേറ്റ് ചുറ്റും പാഞ്ഞോടിയമട്ടിൽ കണ്ടു.

ശസ്ത്രം പോയമട്ടിൽ ചിലർ, പലരും ശസ്ത്രത്തോടുകൂടിയും മരിച്ചുകിടക്കുന്നതായി കണ്ടു. താരാജാലം മറഞ്ഞും, ശ്രേഷ്ഠമായ ഘണ്ടാഭയോടുകൂടിയും, പലതരത്തിലുള്ള കൊടിക്കൂറകളാൽ അലങ്കരിക്കപ്പെട്ടും ശോഭിക്കുന്ന ആനകൾ ചുറ്റും പാഞ്ഞുപോകുന്നതായി കണ്ടു. തല, കൈ, തുട എന്നിവ കർണ്ണബാണങ്ങളേറ്റ് അവിടെ പരന്നുകിടക്കുന്നതായി കാണപ്പെട്ടു. മഹാഘോരമായ നാശം യോധന്മാർക്കുണ്ടായി. കർണ്ണന്റെ അമ്പേറ്റൊഴിഞ്ഞും, കൂരമ്പെയ്ത് എതിരായിപ്പാഞ്ഞും പലരും മൃതരായി.

സൂതപുത്രൻ പോരിലെതിർത്ത് കൊന്നൊടുക്കുന്ന സൃഞ്ജയന്മാർ തീയോട് ഇയ്യാമ്പാറ്റ എന്നപോലെ അവനോട് ഏറ്റുചെന്നു. അതാതുദിക്കിൽ പടകളെ ചുട്ടെരിക്കുന്ന ആ രഥീന്ദ്രനെ ക്ഷത്രിയന്മാർ യുഗാന്താഗ്നിയെ എന്നപോലെ വിട്ടൊഴിച്ചു.

പാഞ്ചാലമഹാരഥന്മാരിൽ ചത്തുശേഷിച്ച വീരന്മാർ പാഞ്ഞോടുമ്പോൾ പിന്നിൽ അമ്പെയ്ത് പാഞ്ഞുചെന്ന്, ആ കവചധ്വജഹീനന്മാരെ, മഹാരഥനായ കർണ്ണൻ, തമോഹരനായ മദ്ധ്യാഹ്ന സൂര്യൻ ജീവികളെ എന്നവിധം തപിപ്പിച്ചു."

**25. സുതസോമസൗബലയുദ്ധം – സുതസോമനും ശകുനിയും തമ്മിൽ യുദ്ധം ശകുനി പാണ്ഡവസേനയിൽ വളരെപ്പേരെ കൊല്ലുന്നു –** സഞ്ജയൻ പറഞ്ഞു: "നിന്റെ മകന്റെ മഹാസൈന്യത്തെ ഓടിക്കുന്ന യുയുത്സുവെ ഉലൂകൻ പാഞ്ഞെതിർത്തേറ്റ്' നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു. യുയുത്സു മൂർച്ചയേറിയ ഒരമ്പുകൊണ്ട് വജ്രത്താൽ പർവ്വതത്തെ എന്നപോലെ ഉലൂകനെ താഡിച്ചു. ക്രോധത്തോടെ ഉടനെ ഉലൂകൻ നിന്റെ മകന്റെ വില്ല് കത്തിയമ്പുകൊണ്ട് അറുത്തു കർണ്ണികകൊണ്ടു താഡിക്കുകയുംചെയ്തു. മുറിഞ്ഞ വില്ലുവിട്ട് വേറെ ഒരു നെടിയ വില്ലെടുത്ത് കൺചുവത്തിക്കൊണ്ട് അറുപതു ശരങ്ങളെയ്തു മൂന്നമ്പ് സാരഥിയേയുമെയ്തു. അവനെ വീണ്ടുമെയ്തു. പൊന്നണിഞ്ഞ് ഇരുപതു ശരങ്ങൾ യുയുത്സുവും എയ്തു. എന്നുതന്നെയല്ല, പോരിൽച്ചൊടിച്ചു അവന്റെ പൊൻകൊടി മുറിക്കുകയും ചെയ്തു. അവന്റെ കൊടിത്തണ്ടുപോയി തകർന്ന് മഹാധ്വജം മുമ്പിൽ വീണു. കൊടി മുറിച്ചതു കണ്ട് ചൊടിമൂത്ത് യുയുത്സു അവന്റെ സ്തനാന്തരത്തിൽ അഞ്ചമ്പെയ്തു. ഉടനെ ഉലൂകൻ അവന്റെ സൂതന്റെ തല മെഴുക്കിട്ട ഒരു ഭല്ലംകൊണ്ട് പോരിൽ ഖണ്ഡിച്ചു. നാലു കുതിരകളേയും കൊന്ന് അഞ്ചു ശരങ്ങൾ അവനെ എയ്തു. ശക്തനായ അവനെയ്ത എയ്ത്തേറ്റ് വേറെ തേർ നോക്കി അവൻ ഒഴിച്ചുപോയി. ഉലൂകൻ അവനെ പോരിൽ ജയിച്ച് പാഞ്ചാലസൃഞ്ജയന്മാരെ കൂരമ്പെയ്തു മുടിച്ചു.

ശതാനകനെ, രാജാവേ, നിന്റെ മകൻ ശ്രുതകർമ്മാവ്, നിമിഷംകൊണ്ടു സൂതനേയും കുതിരയേയും കൊന്ന് തേർ തകർത്തുവിട്ടു. കുതിര വീണപ്പോൾ തേരിൽനിന്ന് മഹാരഥനായ ശതാനീകൻ ചൊടിച്ച് നിന്റെ മകന്റെനേരെ ഗദ വിട്ടു. അത് തേരിനേയും സൂതനേയും കുതിരകളേയും കൊന്നു. അവ നിലത്തു വീണു.

തേർ പോയ വീരന്മാർ, കുരുകീർത്തിവിവർദ്ധനന്മാരായ വീരന്മാർ തമ്മിൽ നോക്കിക്കൊണ്ടുതന്നെ പോരിൽനിന്ന് ഒഴിച്ചുപോയി. വിവംശതിയുടെ തേരിൽ സംഭ്രമംപൂണ്ടവനായ നിന്റെ മകൻ കയറി. ശതാനീകൻ പ്രതിവിന്ധ്യന്റെ തേരിലും കയറി.

ശകുനി കൂരമ്പുകൊണ്ട് സുതസോമനെ എയ്തു. ഒഴുക്ക് മലയെ എന്നപോലെ അവൻ ചൊടിച്ചെങ്കിലും കുലുങ്ങിയില്ല. താതദ്വേഷിയായ അവനെ സുതസോമൻ നോക്കി അനേകായിരം ബാണങ്ങളെയ്തു മൂടി. ആ ബാണമൊക്കെ ശകുനി വേറെ അമ്പെയ്തറുത്തു. ലഘ്വസ്ത്രനായ ചിത്രയോധി പോരിൽ വിജയംകൊണ്ട് ഗർവ്വിഷ്ഠനായിത്തീർന്നു. അവൻ പോരിൽ ബാണജാലം മൂർച്ചയേറിയ ശരം കൊണ്ടു തടുത്തു. ഏറ്റവും ചൊടിച്ച് സുതസോമനെ മൂന്നമ്പുകൊണ്ടെയ്തു. അവന്റെ കേതുവും സൂതനേയും കുതിരയേയും എള്ളുപോലെ അമ്പെയ്തറുത്തു. നിന്റെ അളിയന്റെ അത്ഭുതകർമ്മത്തിൽ ജനങ്ങൾ ആർത്തു!

കുതിരകൾ ചാവുകയും, തേരു നഷ്ടപ്പെടുകയും, കൊടി അറ്റുപോവുകയുംചെയ്ത വില്ലാളി തേരിൽനിന്നു ചാടി ഭൂമിയിൽനിന്നു. പൊൻകടക്കെട്ടുള്ള ചാണയ്ക്കിട്ട ബാണങ്ങൾ വർഷിച്ച് അവൻ പോരിൽ നിന്റെ സ്യാലന്റെ തേരും മൂടി. ഇയ്യാംപാറ്റക്കൂട്ടം പോലെ അമ്പിൻകൂട്ടം തേരിന്റെ അടുത്ത് കണ്ടിട്ടും മഹാരഥനായ സൗബലൻ ഒട്ടും കൂസിയില്ല. ആ ശരജാലം ശരജാലംകൊണ്ടു തന്നെ ആ മഹാരഥൻ അറുത്തു. അതിൽ ആ മഹത്തായ കർമ്മംകണ്ട് യോധന്മാരും വാനിൽ മേവുന്ന സിദ്ധന്മാരും പുകഴ്ത്തി. വിശ്വസിക്കുവാൻ തോന്നാത്ത അത്ര വലിയ ആശ്ചര്യം സുതസോമന്റെ ആ ക്രിയയിൽക്കണ്ടു. തേരിൽ നില്ക്കുന്ന ശകുനിയോടു നിലത്തുനിന്നുകൊണ്ടാണ് സുതസോമൻ ഇപ്രകാരം എതിർത്തത്!

തീക്ഷ്ണമായ ഊക്കുകൂടിയ, മൂർച്ചകൂട്ടിയ ശരങ്ങൾ കൊണ്ട് അവന്റെ വില്ലും ആവനാഴിയും പോക്കി. വില്ലറ്റ് തേരുപോയി എന്നു കണ്ടപ്പോൾ അവൻ വാൾ എടുത്തു. ആനക്കൊമ്പു പിടിയുള്ളതും വൈഡൂര്യംപോലെയും ഉല്പലംപോലെയും ശോഭിക്കുന്നതുമായ വാൾ എടുത്തു. തെളിഞ്ഞ ആകാശംപോലെ ശോഭിക്കുന്ന ആ വാൾ, വീശുമ്പോൾ സുതസോമന്റെ ശരം കാലോഗ്രദണ്ഡമാണെന്നു വിചാരിച്ചുപോയി. വാൾ കൈയിലെടുത്ത അവൻ പതിന്നാലു മണ്ഡലങ്ങളും ചുറ്റി ശിക്ഷാബലം കാട്ടി സഞ്ചരിച്ചു. ചുറ്റൽ, മേൽചുറ്റൽ, പാഞ്ഞുകയറ്റം, ചാട്ടം, കേറ്റം, ഇറക്കം, വീഴൽ, പൊങ്ങൽ, എന്നീ അഭ്യാസമുറകൾ അവൻ പോരിൽ കാണിച്ചു. അവന്റെ നേരെ അപ്പോൾ ശകുനി അമ്പുകൾ വിട്ടു. അവ എത്തുന്ന സമയത്ത് സുതസോമൻ വാളുകൊണ്ട് അറുത്തു. പിന്നെ ക്രോധത്തോടുകൂടി സൗബലൻ സുതസോമന്റെ നേർക്ക് പാമ്പുകൾപോലെയുള്ള അമ്പുകൾ എയ്തു. അഭ്യാസംകൊണ്ടും ശക്തികൊണ്ടും അവൻ വാൾകൊണ്ട് അവയെ അപ്പപ്പോൾ നുറുക്കി. ഗരുഡവിക്രമനായ അവൻ കൈവേഗം യുദ്ധത്തിൽ കാണിച്ചു.

അവൻ വട്ടംചുറ്റി മാറി സഞ്ചരിക്കുന്ന സമയത്തു മൂർച്ചയേറിയ കത്തിയമ്പുകൊണ്ടു വാൾ നുറുക്കി. ആ വലിയ വാൾ ഉടനെ നിലത്ത് അറ്റുവീണു നല്ല പിടിയുള്ള ആ വാളിന്റെ പകുതി അവൻ കൈയിൽവെച്ച് വാൾ മുറിഞ്ഞത് അറിഞ്ഞുകൊണ്ടുതന്നെ ആറടിപ്പാടു ചാടി ആ മുറിഞ്ഞ വാള് മഹാരഥനായ സുതസോമൻ ഓങ്ങി എറിഞ്ഞു. ആ മുറിവാൾ പാഞ്ഞുചെന്ന് ആ മഹാരഥന്റെ ഞാണോടുകൂടിയ വില്ലിനെ ഖണ്ഡിച്ചു. പൊന്നണിഞ്ഞ വാൾ ഭൂമിയിൽ ചെന്നു വീണു. ഉടനെതന്നെ സുതസോമൻ ശ്രുതകീർത്തിയുടെ രഥത്തിൽ ചെന്നു കയറി.

ഉടനെ സൗബലൻ ദുർജ്ജയവും ഘോരവുമായ വേറെ ഒരു വില്ലെടുത്തു. പല ശത്രുക്കളേയും കൊന്ന് പാണ്ഡവസേനയോടേറ്റു. അപ്പോൾ പാണ്ഡവരിൽനിന്നു വലിയ ഘോഷം പൊങ്ങി. ശകുനിനിർഭയനായി പോരിൽ ചുറ്റുന്നത് എല്ലാവരും കണ്ടു. ശസ്ത്രങ്ങൾ എടുത്ത ആ പെരുംപടയെ വമ്പനായ ശകുനി ഓടിക്കുന്നതായിക്കണ്ടു. ദൈത്യസൈന്യത്തെ ദേവരാജാവായ ഇന്ദ്രൻ മർദ്ദിക്കുന്നമാതിരി പാണ്ഡവപ്പടയെ ആ സുബലപുത്രൻ കൊന്നുമുടിച്ചു."

## 26. സങ്കുലയുദ്ധം - ധൃഷ്ടദ്യുമ്നൻ കൃപനോടും, ശിഖണ്ഡി കൃതവർമ്മാവിനോടും ഏറ്റ് പിൻതിരിയുന്നു

**യുന്നു** – സഞ്ജയൻ പറഞ്ഞു: യുദ്ധത്തിൽ കൃപൻ ധൃഷ്ടദ്യുമ്നനെ, കാട്ടിൽ പൊരുതുന്ന സിംഹം എട്ടടിമാനെ തടയുന്ന മാതിരി തടഞ്ഞു. ശക്തനായ ഗൗതമനാൽ തടുക്കപ്പെട്ട പാർഷതൻ അടിവിട്ട് ഒറ്റയടിപോലും മാറുവാൻ ശക്തനായില്ല. ധൃഷ്ടദ്യുമ്നന്റെ തേരിനോടേറ്റ ഗൗതമന്റെ തേരിനെക്കണ്ട് ജീവജാലം ത്രസിക്കുകയും, പെട്ടെന്നു വരുവാൻപോകുന്ന ക്ഷയത്തെപ്പറ്റി ചിന്തിക്കുകയും ചെയ്തു. അതിൽ ബുദ്ധിമടുത്ത് തേരാളികളും സാദികളും വിഷാദിച്ചു. "ദ്രോണധ്വംസമൂലം ഈ മർത്ത്യോത്തമൻ തീർച്ചയായും ക്രുദ്ധനായിരിക്കുന്നു! കൃപൻ ഉദാരബുദ്ധിയും, ദിവാസ്ത്രവേദിയും, തേജസ്വിയുമാണ്. ധൃഷ്ടദ്യുമ്നന്നു കൃപനിൽനിന്നു ക്ഷേമം ലഭിക്കയില്ലെന്നു വരുമോ? ഈ സൈന്യമൊക്കെ ഈ ഘോരമായ ഭയം വിട്ടൊഴിയാതിരിക്കുമോ? നമ്മെയൊക്കെ ദ്വിജോത്തൻ കൊന്നൊടുക്കുകയില്ലല്ലോ? അന്തകന്ന് എതിരായ ഈ രൂപം കാണുന്നതായാൽ ഇപ്പോൾ ഭാരദ്വാജന്റെ വഴിക്കുതന്നെ ഈ ഗൗതമാത്മജനും പോകും. കൈവേഗം ഏറുന്ന ആചാര്യൻ നിത്യവും പോരിൽ ജയിക്കുന്നവനും, അസ്ത്രജ്ഞനും, വീര്യവാനും, വല്ലാതെ ക്രോധത്തോടുകൂടിയവനുമാണ്. പോരിൽ ദ്രുപദപുത്രനെ വിമുഖനായിട്ടാണു കാണുന്നത്." ഇപ്രകാരം നിന്റെ കൂട്ടരും പരന്മാരും, അവർ തമ്മിൽ എതിർക്കുമ്പോൾ പറയുന്നതായിക്കേട്ടു. കോപത്താൽ നെടുവീർപ്പുവിട്ട് ശാരദ്വതനായ കൃപൻ അചേഷ്ടനായ പാർഷതനെ മർമ്മംതോറും പീഡിപ്പിച്ചു.

പോരിൽ വമ്പനായ ഗൗതമൻ പീഡിപ്പിക്കുന്ന അവൻ എന്തു ചെയ്യണമെന്നറിയാത്ത മട്ടിലായി അവനോടു സൂതൻ ചോദിച്ചു: 'പാർഷതാ! ക്ഷേമംതന്നെയല്ലേ? ഇത്തരത്തിലുള്ള വ്യസനം പോരിൽ ഒരിക്കലും കണ്ടിട്ടില്ലല്ലോ? ദൈവയോഗത്താൽ മർമ്മം പിളരുന്ന ശരങ്ങൾ വന്നുവീണിട്ടില്ല. എങ്ങും മർമ്മം നോക്കി ദ്വിജശ്രേഷ്ഠൻ അയച്ച ബാണം ഒന്നും വന്ന് ഏറ്റിട്ടില്ല. ആഴിവിട്ട് നദീവേഗംപോലെ ഞാൻ തേർ തിരിക്കാം. ദൃഢമായും നിന്റെ വിക്രമം പോക്കുന്നവനായ ഈ ബ്രാഹ്മണൻ അവദ്ധ്യനാണ്.' രാജാവേ, മെല്ലെ അപ്പോൾ ധൃഷ്ടദ്യുമ്നൻ ഇപ്രകാരം ജല്പിച്ചു: 'അല്ലയോ താതാ'! എന്റെ മനസ്സു മോഹിക്കുന്നു, ദേഹം വിയർക്കുന്നു, വിറയ്ക്കുന്നു, രോമാഞ്ചം കോരിയിടുന്നു. പോരിൽ ഈ ദ്വിജനെ വിട്ട് അർജ്ജുനന്റെ അടുത്തേക്കു രഥം എത്തിക്കുക. പോരിൽ അർജ്ജുനനോ ഭീമസേനനോ തുണയുണ്ടെങ്കിൽ, ഹേ, സൂതാ! ക്ഷേമം ഇപ്പോൾ കിട്ടുമെന്നാണ് എന്റെ ഉള്ളിലെ ഉറപ്പ്.' ഇതു കേട്ടപ്പോൾ സൂതൻ അശ്വങ്ങളെ അടിച്ചാട്ടി അവിടെനിന്നു പോയി, വില്ലാളിയായ ഭീമൻ നിന്റെ ഭടന്മാരോടും പൊരുതുന്നിടത്തെത്തി. ധൃഷ്ടദ്യുമ്നന്റെ തേർ ഓടിപ്പോകുന്നതു കണ്ടപ്പോൾ പിന്നാലെ ശരജാലങ്ങൾ വർഷിച്ചു ഗൗതമൻ എത്തി, വീണ്ടും വീണ്ടും ശംഖ് വിളിച്ചു. ശക്രൻ നമുചിയെ എന്നവിധം അവൻ പാഞ്ചാലനെ അകറ്റി പോരിൽ ദുരാസദനും, ഭീഷ്മമൃത്യുവായ ശിഖണ്ഡിയെ വീണ്ടും ചിരിച്ചു കൊണ്ടേറ്റ് ഹൃദീകാത്മജൻ തടുത്തു.

ശിഖണ്ഡി ഹാർദ്ദികൃരഥിശ്രേഷ്ഠനോടെതിർത്ത് കഴുത്തിൻ കീഴെല്ലിൽ തീക്ഷ്ണമായ അഞ്ചു ഭല്ലങ്ങളെയ്തു. കൃതവർമ്മാവ് അറുപതമ്പ് ചൊടിച്ചെയ്തു കീറി. ഒരമ്പുകൊണ്ടു വില്ലറുത്ത് അവൻ ചിരിച്ചു.

ഉടനെ മറ്റൊരു വില്ലെടുത്ത് ബലവാനായ ദ്രുപദപുത്രൻ കോപിച്ച് നില്ക്കൂ! നില്ക്കൂ! എന്ന് ഹാർദ്ദിക്യനോടു പറഞ്ഞു. പൊൻകടക്കെട്ടുള്ളതും, തേച്ചുമൂർച്ചകൂട്ടിയതുമായ തൊണ്ണൂറമ്പുകൊണ്ട് അവന്റെമേൽ എയ്തു. അതൊക്കെ ചട്ടയിൽത്തട്ടി വീണുപോയി. അതൊക്കെ പാഴിലായി വീണതു കണ്ട് നല്ല തീക്ഷ്ണമായ കത്തിയമ്പുകൊണ്ട് അവൻ വില്ലറുത്തു. കൊമ്പറ്റ കാളയെപ്പോലെ വില്ലറ്റ അവനെ ചൊടിച്ച് കൈക്കും, മാറത്തും എണ്പതു ശരങ്ങളാഴ്ത്തി. ക്രുദ്ധനായ കൃതവർമ്മാവ് അമ്പേറ്റു മുറിഞ്ഞു. കുടത്തിൽനിന്നു വെള്ളം ഒഴുകുന്നതുപോലെ രക്തം ദേഹത്തിൽ ഒഴുകി. അങ്ങനെ രക്തത്തിൽ കുളിച്ചമട്ടിൽ കൃതവർമ്മാവ് ചോരകൊണ്ടു നനഞ്ഞ് മഴയത്ത് അലിയുന്ന ചാല്യമലപോലെ വിളങ്ങി. അമ്പിൻകൂട്ടത്തോടുകൂടി വേറെ വില്ലെടുത്ത് ശിഖണ്ഡിയെ ചുമലിലായി ശരങ്ങളാൽ പ്രഹരിച്ചു. ബാണങ്ങൾ ചുമലിൽക്കയറിയനിലയിൽ ശിഖണ്ഡി കൊമ്പുംചില്ലയുമുള്ള ഒരു മഹാവൃക്ഷംപോലെ ശോഭിച്ചു.

രക്തം മെയ്യിലണിഞ്ഞ അവർ തമ്മിൽ കിണഞ്ഞുപോരാടി. തമ്മിൽ കുത്തേറ്റ കാളകൾപോലെ അവർ പോരിൽ വിളങ്ങി. തമ്മിൽ കൊല്ലുവാൻ ഏറ്റവും പ്രയത്നിച്ച ആ മഹാരഥന്മാർ പല മണ്ഡലമാർഗ്ഗവും തേരോടിച്ച് അവിടെ ചുറ്റി.

കൃതവർമ്മൻ പാർഷതനെ പോരിൽ ആഞ്ഞ് പൊൻകടക്കെട്ടുമായി തേച്ചു മൂർച്ചകൂട്ടിയ എഴുപതു ശരങ്ങളാൽ എയ്തു. അവന്റെമേൽ ഭടോത്തമനായ ഭോജൻ ജീവൻപോക്കുന്ന വിധത്തിലുള്ള ഘോരമായ ഒരമ്പെയ്തു. അതേറ്റയുടനെ ദ്രുപദപുത്രൻ മൂർച്ഛിച്ചുപോയി. അവൻ കഷ്ടപ്പെട്ട് കൊടിക്കാലിൽ പിടിച്ചു.

ഉടനെ ആ രഥീമുഖ്യനെ സൂതൻ പോർവിട്ടു മാറ്റി. ഹാർദ്ദിക്യന്റെ ബാണമേറ്റ അവൻ വീർപ്പുമുട്ടി ആർത്തിപ്പെടുകയായിരുന്നു.

ശൂരനായ ആ ദ്രുപദപുത്രനായ ശിഖണ്ഡി തോറ്റു പിന്മാറിയ സമയത്ത് ചുറ്റും വധിക്കപ്പെടുന്ന പാണ്ഡവപ്പട പാഞ്ഞുപൊയ്ക്കളഞ്ഞു."

**27. സംശപ്തകജയം – അർജ്ജുനവിജയം** സഞ്ജയൻ പറഞ്ഞു: "രാജാവേ, ശ്വേതാശ്വനും നിന്റെ പടയെ മുടിച്ചു. പഞ്ഞിക്കൂട്ടത്തിലേറ്റ കാറ്റുപോലെ നിന്റെ പടയെ ഫൽഗുനൻ ഓടിച്ചു.

ത്രിഗർത്തന്മാരും, ശിബിമാരും, കുരുക്കളും അവനോടു ചെന്നേറ്റു. സാലന്മാരും, സംശപ്തകന്മാരും, നാരായണസൈന്യവും അവനോടേറ്റു. സത്യസേനൻ, ചന്ദ്രദേവൻ, മിത്രദേവൻ ശ്രുതഞ്ജയൻ, ചിത്രസേനൻ, സൗശ്രുതി, മിത്രവർമ്മാവ് ഭ്രാതാക്കളോടുകൂടിയ ത്രിഗർത്തരാജാവ്, പിന്നെ നാനാശസ്ത്രജ്ഞന്മാരായ അനവധി ധനുർദ്ധരന്മാരും പുത്രന്മാരോടുകൂടി ശരജാലം വർഷിച്ച് പോരിൽ കിരീടിയെ ജലൗഘങ്ങൾ ആഴിയെ എന്നപോലെ എതിർത്തു. നൂറായിരം യോധഭടന്മാർ ചെന്ന് അർജ്ജുനനോടേറ്റു; എന്നാൽ എല്ലാവരും ഗരുഡനെക്കണ്ട സർപ്പത്തെപ്പോലെ ലയിച്ചുപോയി. പോരിൽ കൊല്ലപ്പെടുവാൻ പോകുന്ന അവർ അർജ്ജുനനെ വിട്ടില്ല. ദഹിക്കുന്ന ശലഭക്കൂട്ടം അഗ്നിയെ എന്നപോലെ അവൻ വിടാതെ ചുണയായി നിന്നെതിർത്തു മൂന്നമ്പ് സത്യസേനൻ പോരിൽ പാണ്ഡവനെ എയ്തു. അറുപത്തിമൂന്നു ശരങ്ങൾ മിത്രദേവനും ഏഴു ശരങ്ങൾ ചന്ദ്രദേവനും, മിത്രവർമ്മാവ് എഴുപതും പിന്നെ മൂന്നും സൗശ്രുതി ഏഴും, ശത്രുഞ്ജയൻ ഇരുപതും, ഒമ്പതു ശരങ്ങൾ സുശർമ്മനും യുദ്ധത്തിൽ ഇങ്ങനെ പലരും ഒത്തുചേർന്നെയ്തു. അർജ്ജുനൻ ആ നരേന്ദ്രന്മാരെയൊക്കെ എതിർത്തെയ്തു. ഏഴമ്പ് സൗശ്രുതിയേയും, മൂന്ന് സത്യസേനനേയും, ശത്രുഞ്ജയനെ ഇരുപതും, ചന്ദ്രദേവനെ എട്ടും, മിത്രദേവനെ നൂറും, ക്ഷുതസേനനെ മൂന്നും, മിത്രവർമ്മാവിനെ ഒമ്പതും, സുവർമ്മാവിനെ എട്ടും എയ്തു. ശത്രുഞ്ജയരാജാവിനെ തേച്ച ഒരമ്പെയ്തു കൊന്നു. തലപ്പാവണിഞ്ഞ സൗശ്രുതിയുടെ തല കാച്ചിക്കളഞ്ഞു. ചന്ദ്രദേവനെ ഒട്ടും താമസിക്കാതെ അമ്പെയ്ത് കാലപുരിയിലേക്കയച്ചു. കിണഞ്ഞു ശ്രമിക്കുന്ന മറ്റു തേരാളികളെ ഓരോരുത്തനേയും അയ്യഞ്ചു ശരങ്ങളെയ്തു നിർത്തി. സത്യസേനൻ ചൊടിച്ച് ഉല്ക്കടമായ തോമരം കൃഷ്ണന്റെനേരെ വിട്ട് സിംഹംപോലെ അലറി. മഹാത്മാവായ മാഗധന്റെ ഇടംകൈപിളർന്ന്, പൊൻതണ്ടുള്ള നല്ല ഉരുക്കുകൊണ്ടുണ്ടാക്കപ്പെട്ട അത് ഭൂമിയിൽച്ചെന്ന് താണു. വൻപോരിൽ തോമരമേറ്റു പിളർന്ന മാധവന്റെ കൈയിൽ നിന്ന് ചമ്മട്ടി കൈവിട്ടുപോയി. കടിഞ്ഞാൺ വിട്ടുപോയി. അംഗം പിളർന്ന ഹരിയെ ധനഞ്ജയൻ കണ്ടു. തീവ്രമായ കോപത്തോടെ കൃഷ്ണനോടു പറഞ്ഞു: 'മഹാബാഹോ, സത്യസന്ധന്റെനേർക്ക് വേഗം രഥം എത്തിക്കുക. അവനെ വേഗം കൂരമ്പുകൊണ്ട് കാലപുരിയിലെത്തിക്കട്ടെ പ്രഭോ!'

ഉടനെ ആ കീർത്തിമാൻ ചമ്മട്ടിയും കടിഞ്ഞാണും പിടിച്ച് സത്യസേനന്റെ തേരുനോക്കി കുതിരകളെ നടത്തി. ദേഹംകീറിയ കേശവനെ നോക്കി ധനഞ്ജയൻ സത്യസേനനെ അമ്പെയ്തു തടുത്ത് കൂർത്ത ഭല്ലം എയ്ത് ആ രാജാവിന്റെ വലിയ തല, കുണ്ഡലമണ്ഡിതമായ ആ തല പടത്തലയ്ക്കൽ കൊയ്തുവീഴ്ത്തി. അത് കൂരമ്പുകൊണ്ടറുത്തിട്ടശേഷം ചിത്രവർമ്മന്റെ കഥയും കഴിച്ചു. സൂതനെ തീക്ഷ്ണമായ വത്സദന്തം കൊണ്ടും വീഴ്ത്തി.

വീണ്ടും ശരജാലംകൊണ്ട് സംശപ്തകന്മാരെ സംക്രുദ്ധനായി നൂറും ആയിരവും കൊന്നുവീഴ്ത്തി. പിന്നെ വെള്ളികൊണ്ടു കടകെട്ടിച്ച കത്തിയമ്പുകൊണ്ട് വമ്പനായ മിത്രസേനന്റെ ശിരസ്സും കൊയ്തു. ചൊടിച്ചുനില്ക്കുന്ന സുശർമ്മന്റെ പുണെല്ലിൽ ഒരു ശരംകൊണ്ടു പ്രഹരിച്ചു. ഉടനെ എല്ലാ സംശപ്തകന്മാരുംകൂടി അർജ്ജുനനെ വളഞ്ഞ് ശസ്ത്രസമൂഹം കൊണ്ടു വർഷിച്ചു. ക്രോധത്തോടെ ദിക്കുമുഴക്കുമാറ് ഗർജ്ജിച്ചു. അവർ അർദ്ദിപ്പിക്കുന്ന ശക്രതുല്യപരാക്രമനായ ജിഷ്ണു, അമേയാത്മാവായ ഫൽഗുനൻ, ഐന്ദ്രമെന്ന മഹാസ്ത്രം പ്രയോഗിച്ചു. ഉടനെ അനേകായിരം അസ്ത്രങ്ങൾ പുറപ്പെടുന്നതായി ക്കണ്ടു. മുറിയുന്ന കൊടികളും, തേരും, വില്ലും, കൊടിക്കൂറകളും, ആവനാഴിയും, നുകവും, അമ്പ്, ചക്രം, രശ്മി, യോത്രം എന്നിവയും കൂബരങ്ങൾ, വരൂഥങ്ങൾ എന്നിവയും ചിതറി. പോരിൽ അമ്പുകൾ കുതിരകളിൽപ്പതിച്ച് ഋഷ്ടി, പ്രാസം, ഗദ, പരിഘം, പട്ടസം, വേൽ, തോമരം, ചക്രങ്ങൾ, മുൾത്തടികൾ, കൈകാൽ, കുടകൾ, കണ്ഠസൂത്രം, തോൾവളകൾ, കേയൂരം, മുത്തുമാല, പതക്കങ്ങൾ, ചട്ടകൾ, കുട, വെൺചാമരം, മുടിച്ചാർത്തോടുകൂടിയ ശിരസ്സുകൾ ഇവയൊക്കെ വീഴുന്ന ശബ്ദങ്ങൾ കേൾക്കുമാറായി.

കുണ്ഡലംചാർത്തി നല്ല കണ്ണുമായി പൂർണ്ണചന്ദ്രന്റെ കാന്തിയിൽ ഭൂമിയിൽ വീണുകിടക്കുന്ന തലകൾ വാനിൽ നക്ഷത്രങ്ങളെന്നപോലെ ശോഭിച്ചു കാണപ്പെട്ടു.

നല്ല പൂമാല, വസ്ത്രങ്ങൾ, ചന്ദനച്ചാർത്ത് എന്നിവയോടുകൂടിയ മൃതശരീരങ്ങൾ ഭൂമിയിൽ കിടന്നു. ഗന്ധർവ്വനഗരപ്രായമായി ആ രണം ഘോരമായിത്തീർന്നു. മരിച്ചുവീണ ശക്തരായ രാജാക്കന്മാരും, ആനകളും, കുതിരകളും വീണ് പോർക്കളം ശോഭിച്ചു. വമ്പനായ ആ പാണ്ഡവന് ചിന്നുന്ന മലകളുള്ള വിധം, പോരിൽ ഏറ്റവും അഗമ്യമായി ചക്രം ഉരുളുവാനുള്ള വഴിപോലും ശവങ്ങളാൽ അടഞ്ഞുപോയി. ഭല്ലങ്ങൾകൊണ്ട് ശത്രുവീരന്മാരുടേയും, ഗജങ്ങളുടേയും കൂട്ടത്തെ മഥിച്ചുവീഴ്ത്തുകയാൽ രഥത്തിന്റെ ചക്രം അവയുടെ മീതെ ചേറ്റിൽ എന്നപോലെ താണുപോയി. ചോര ചേറാക്കുന്ന ആ പോർക്കളത്തിൽ സഞ്ചരിക്കെ താണുപോകുന്ന ചക്രങ്ങളെ വല്ലാതെ താങ്ങി കുതിരകളും വഹിച്ചു. മനോവായുവേഗമുള്ള കുതിരകൾ വളരെ ശ്രമപ്പെട്ടു താഴുന്ന ചക്രങ്ങളെയേന്തി സഞ്ചരിച്ചു.

വില്ലാളിയായ പാണ്ഡവൻ കൊല്ലുന്ന ആ പട അപ്പോൾ മിക്കതും പിന്തിരിഞ്ഞോടിക്കളഞ്ഞു. വലിയ സംശപ്തകസൈന്യത്തെ പോരിൽ ജയിച്ച് ജിഷ്ണു അപ്പോൾ പുകയറ്റ അഗ്നിപോലെ ശോഭിച്ചു."

**28. സങ്കുലയുദ്ധം - യുധിഷ്ഠിരനും ദുര്യോധനനും തമ്മിൽ ഏറ്റുമുട്ടുന്നു** സഞ്ജയൻ പറഞ്ഞു: "വളരെ ശരങ്ങൾ വർഷിക്കുന്ന യുധിഷ്ഠിരരാജാവിന്റെ നേരെ ഒട്ടും ഭയം കൂടാതെ ദുര്യോധനൻ ചെന്നെതിർത്തേറ്റു. നിന്റെ മഹാരഥനായ മകൻ ഊക്കോടെ പാഞ്ഞെത്തുമ്പോൾ വേഗത്തിൽ ശരങ്ങളെയ്ത് 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. ഒമ്പതു കൂരമ്പുകളാൽ അവനെ എതിർത്ത് എയ്തു. നന്നായി ചൊടിച്ച് ഭല്ലം കൊണ്ടു സൂതനേയും എയ്തു. പൊൻകടക്കെട്ടുമായി തേച്ചു മൂർച്ചകൂട്ടിയ പതിമ്മൂന്നു ശരങ്ങൾ ഉടനെ യുധിഷ്ഠിരരാജാവ് ദുര്യോധനന്റെ മേൽ എയ്തു. നാലു കുതിരകളെയും, നാലമ്പു കൊണ്ട് കൊന്നു. അഞ്ചാമത്തെ ശരംകൊണ്ട് സൂതന്റെ തല ദേഹത്തിൽനിന്ന് അകറ്റി. ആറാമത്തെ ശരംകൊണ്ട് ദുര്യോധനമഹാരാജാവിന്റെ കൊടിയും, ഏഴാമത്തെ ശരംകൊണ്ട് അവന്റെ വാളും ഭൂമിയിൽ വീഴ്ത്തി. അഞ്ചു ശരംകൊണ്ട് രാജാവിനേയും ധർമ്മജൻ അർദ്ദിപ്പിച്ചു.

കുതിരകൾ ചത്തയുടനെ ദുര്യോധനൻ തേരിൽനിന്നു ചാടി ഏറ്റവും വ്യസനത്തിൽപ്പെട്ട് നിലത്തു നിൽക്കുകയായി. കഷ്ടപ്പാടിൽപ്പെട്ടു നില്ക്കുന്ന രാജാവിനെ, ഉടനെ കർണ്ണനും ദ്രൗണിയും കൃപനും മറ്റുള്ളവരും കണ്ട് കാക്കുവാൻ ഓടിവന്നു. അപ്പോൾ പാണ്ഡവന്മാരെല്ലാം ധർമ്മപുത്രന്ന് ചുറ്റുംകൂടി സഹായിച്ചു. പിന്നെ ഭയങ്കരമായ പോരാട്ടം നടന്നു. പോരിൽ അസംഖ്യം പെരുമ്പറ കൊട്ടിയാർത്തു. വലിയ കിലുകിലാരവം പുറപ്പെട്ടു. കുരുക്കളോടു പോരിന്ന് അവിടെ പാഞ്ചാലർ എത്തി. ആളുകൾ ആളുകളോടും, കൊമ്പന്മാർ കൊമ്പന്മാരോടും, തേരുകളോടു തേരുകളും, കുതിരക്കാർ കുതിരകളോടുമേറ്റ് പോരാടി. ഇങ്ങനെ പോരിൽ നടന്ന ദ്വന്ദ്വയുദ്ധം കാണേണ്ടമാതിരിയായിരുന്നു. പല മട്ടിലുള്ള യുദ്ധം-ഉത്തമമായ ശസ്ത്രങ്ങൾകൊണ്ടുള്ള അചിന്ത്യമായ പോരാട്ടം-നടന്നു.

ആ ശൂരന്മാരെല്ലാം പോരിൽ എളുപ്പത്തിൽ ഭംഗിയായി ശക്തിയായി പോരാടി; തമ്മിൽ കൊല്ലുവാൻ കണക്കാക്കിത്തന്നെ പോരാടി. യുദ്ധവ്രതമെടുത്ത അവർ തമ്മിൽ പോരാടി പരസ്പരം കൊന്നു. യുദ്ധത്തെ അവരാരും ഒരിക്കലും പിന്നിലാക്കിയില്ല. മുഹൂർത്തസമയം ആ യുദ്ധം ഭംഗിയേറിയ ഒരു കാഴ്ചയായിരുന്നു. പിന്നെ എല്ലാ യോദ്ധാക്കളും അതിരുകവിഞ്ഞ് ഉന്മത്തന്മാരുടെ മട്ടിലായി. തേരാളി ആനയോടേറ്റ് കൂരമ്പെയ്ത് പിളർന്ന് കാലപുരിയിലേക്കു മൂർച്ചകൂട്ടിയ ശരങ്ങളാൽ അയയ്ക്കപ്പെട്ടു. ആന കുതിരകളോടേറ്റ് അനവധിയെണ്ണത്തിനെ തട്ടി, അതാതിടത്ത് അപ്പോഴപ്പോൾ കഠോരമായി കുത്തിക്കീറി ചിന്നി. കുതിരക്കാർ പലരുംകൂടി കുതിരകളെ വളഞ്ഞു. അവിടെനിന്നും ഇവിടെനിന്നും എത്തി തലശബ്ദം മുഴക്കി. പാഞ്ഞേറ്റ കൊമ്പനാനകളെ പള്ളയ്ക്കും പിൻപുറത്തും അശ്വസാദികൾ കുന്തം കൊണ്ടു കുത്തി. പല കുതിരകളേയും ആനകൾ ഓടിച്ച് കൊമ്പു കൊണ്ടു കുത്തിക്കൊന്നു. ചിലതിനെ ചവിട്ടിച്ചതച്ചു. കുതിരയേയും കുതിരക്കാരേയും തുമ്പിയാൽ വാരിപ്പിടിച്ച് വീഴ്ത്തി കൊമ്പുകൊണ്ടു കുത്തിക്കൊന്നു. ഊക്കിൽച്ചെന്നു പിടിച്ച് ചില ആനകൾ കുതിരകളേയും കുതിരക്കാരേയും എറിഞ്ഞു. കാലാൾ പഴുതുനോക്കി നിന്നു. അമ്പേറ്റ ആനകൾ ഉഗ്രമായ ശബ്ദമുണ്ടാക്കി പത്തു ദിക്കിലേക്കും പാഞ്ഞുപോയി.

ആ മഹായുദ്ധത്തിൽ ഓടിപ്പോകുന്ന കാലാളുകളേയും ചട്ടവെടിഞ്ഞു പോർക്കളത്തിൽ കുതിച്ചുപായുന്നവരേയും ആന ചെന്ന് ഇതുതന്നെ തരമെന്നു വിചാരിച്ച് കുമ്പിട്ടു പിടിച്ച് ആ വിചിത്രമായ ചട്ട പിളർന്നു. അത്തരം കാര്യങ്ങളിൽ ഏർപ്പെട്ട ആനക്കാരെ പദാതികൾ വളഞ്ഞു. അവരെ ബലശാലികൾ അതിന്നിടയിൽ കൊന്നുവീഴ്ത്തി. ആന ചിലരെ തുമ്പിക്കൈകൊണ്ടു പിടിച്ച് മേല്പോട്ടെറിഞ്ഞ് വീഴുന്ന സമയത്ത് കൊമ്പുകൊണ്ടു യർത്തിക്കുത്തി അഭ്യാസം കാണിച്ചു. ചിലരെ ആനകൾ ശക്തിയോടെ കൊമ്പിന്മേൽ കുത്തിക്കോർത്ത് പൊക്കിക്കൊന്നു. പട മാറിച്ചെന്ന് ചില ആനകൾ വീണ്ടും തട്ടിമറിച്ചിട്ടു ചവിട്ടിക്കൊന്നു. മറ്റ് ഓരോ കൊമ്പന്മാരുടെ ഇടയിൽപ്പെട്ട കൂട്ടരെ തുമ്പികൊണ്ടു പിടിച്ച് വിശറിയാൽ വീശുന്നതുപോലെ വീശി വീശി കൊന്നു വീഴ്ത്തി. അങ്ങനെ പലരേയും കൊന്ന് ആനകൾ മൃതദേഹങ്ങൾ പോർക്കളത്തിൽ അതാതിടങ്ങളിൽ വലിച്ചെറിഞ്ഞു. പ്രതിമാനം, മസ്തകം, കൊമ്പിന്റെ കട എന്നീ സ്ഥാനങ്ങളിൽ തോമരം, വേൽ, കത്തി എന്നിവയാലുള്ള പ്രഹരമേറ്റ് കുംഭികൾ ഹനിക്കപ്പെട്ടു. പാർശ്വത്തിൽ നില്ക്കുന്ന ക്രൂരരായ രഥികളും, അശ്വസ്ഥരും അടുത്തു കൊന്ന് ആനകൾ വീണു ചരിഞ്ഞു. പെട്ടെന്നു തോമരംകൊണ്ട് ചില സാദികൾ യുദ്ധത്തിൽ ചട്ടയിട്ട പദാതിയെ ശക്തിയായി മർദ്ദിച്ചു. അതാതിടത്ത് അപ്രകാരം യുദ്ധം നടന്നു.

ചില ആനകൾ തേരു ചെന്നു പിടിച്ച് ഘോരവും ഭീഷണവുമായ യുദ്ധത്തിൽ ഊക്കെടുത്ത് വലിച്ചെറിഞ്ഞു. എഴുത്താണിയമ്പേറ്റ് ചില മഹാഗജങ്ങൾ വജ്രംകൊണ്ടു പിളർന്ന അദ്രിശൃംഗം പോലെ ചത്തുവീണു. ഭടന്മാർ ഭടന്മാരോടേറ്റ് മുഷ്ടി ചുരുട്ടി ഇടിച്ചുകൊന്നു. ചിലർ മുടി ചുറ്റിവലിച്ചിട്ട് പരസ്പരം പിളർന്നു. ചിലർ കൈകളുയർത്തി നിലത്തു മറിച്ചിട്ട് മാറിൽ ചവിട്ടിക്കയറി, പിടയുന്ന സമയത്ത് തല വീശിയെറിഞ്ഞു.

ചത്തുകിടക്കുന്ന ഒരുത്തനെ മറ്റൊരുത്തൻ കാൽകൊണ്ടു തട്ടിനോക്കി. വീഴുന്ന ഒരുത്തന്റെ തല മറ്റൊരുത്തൻ കൊയ്തുവീഴ്ത്തി. വേറെയൊരുത്തൻ ജീവനുള്ള ഒരുത്തന്റെ നെഞ്ചിൽ കത്തി കുത്തിയിറക്കി. യോധന്മാർ തമ്മിൽ മുഷ്ടിയുദ്ധം മുഴുത്തു. ഉഗ്രമായ വിധത്തിൽ ചിലർ മുടി ചുറ്റിപ്പിടിച്ച് ഭീഷണമായ വിധത്തിൽ ബാഹുയുദ്ധം തുടങ്ങി. മറ്റൊരുത്തനുമായി ഏല്ക്കുന്ന സമയത്ത് അറിയിക്കാതെ വേറെ ഒരുത്തൻ വന്ന് പിന്നിൽക്കൂടി വെട്ടിവീഴ്ത്തി. യോദ്ധാക്കൾ ഇപ്രകാരം തമ്മിലേറ്റ് സങ്കുലയുദ്ധം നടക്കുമ്പോൾ നൂറുമായിരവും കബന്ധങ്ങൾ (തല പോയ ഉടൽ) ഉയർന്ന് എഴുന്നേറ്റു. ചോര കൊണ്ടു നനഞ്ഞ ശസ്ത്രങ്ങളും, കവചങ്ങളും ചെഞ്ചായംതേച്ച വസ്ത്രങ്ങൾപോലെ പ്രശോഭിച്ചു. ശസ്ത്രസങ്കലമായി രണം അത്യുഗ്രമായി.

കുത്തിച്ചാടി ഒഴുകുന്ന ഗംഗാപ്രവാഹത്തിന്റെ ഇരമ്പം പോലെ പാരിൽ എല്ലായിടത്തും യുദ്ധക്കളത്തിൽനിന്നു പൊങ്ങുന്ന ഇരമ്പൽകൊണ്ട് മുഴങ്ങി. അമ്പേറ്റു പരവശരായ സ്വപക്ഷീയരേയും, ശത്രുപക്ഷീയരേയും തിരിച്ചറിയാതെയായി.

യുദ്ധം ചെയ്യണമെന്നു വിചാരിച്ച് രാജാക്കന്മാർ ജയകാംക്ഷികളായി ദൂരെനിന്നു ജനങ്ങളെ വരുത്തുന്നു. എന്നാൽ അവൻ സ്വപക്ഷീയന്മാരെ പരന്മാരോടൊപ്പംതന്നെ വെട്ടിവീഴ്ത്തുന്നു. ഇരു സൈന്യത്തിലും വീരന്മാർമൂലം വ്യാകുലമായി തേരുടഞ്ഞും, ആനകൾ വീണും കുതിരകൾ വീണും, കാലാൾകൾ മറിഞ്ഞും ചോരമാംസച്ചേറുകെട്ടി കയറാൻ വയ്യാത്തവിധമായിത്തീർന്നു. ഭൂമി ചോരയൊഴുക്കുന്ന മട്ടിലായിത്തീർന്നു. രാജാവേ! പാഞ്ചാലരെ കർണ്ണൻ കൊന്നു. ത്രിഗർത്തന്മാരെ അർജ്ജുനൻ കൊന്നു. ഭീമൻ കുരുക്കളെ കൊന്നു; മറ്റ് ആനക്കൂട്ടങ്ങളേയും കൊന്നു.

ഇങ്ങനെ കുരുപാണ്ഡവപ്പടകളിൽ സൂര്യൻ അപരാഹ്നത്തിൽ നില്ക്കെ, മഹത്തായ കീർത്തിയെ ആശിച്ച് യോദ്ധാക്കൾ പരസ്പരം പോരാടി ഇത്തരത്തിലുള്ള നാശം വരുത്തിക്കൂട്ടി."

**29. സങ്കുലയുദ്ധം - ദുര്യോധനനും ധർമ്മപുത്രനും തമ്മിൽ സമരംതുടരുന്നു, ഭീമന്റെ അപേക്ഷപ്രകാരം യുധിഷ്ഠിരൻ ദുര്യോധനനെ കൊല്ലാതെവിടുന്നു** ധൃതരാഷ്ട്രർ പറഞ്ഞു: "ഹേ സഞ്ജയാ! അതിതീവ്രമായ ദുഃഖങ്ങൾ, ദുസ്സഹമായ പലതരം ദുഃഖങ്ങൾ, എന്റെ മക്കൾക്ക് പറ്റിയ നാശങ്ങൾ, ഇവയെല്ലാം നീ പറഞ്ഞുകേട്ടു. നീ പറയുന്നതും, നടക്കുന്ന യുദ്ധവും ചിന്തിച്ചുനോക്കുമ്പോൾ കൗരവന്മാർ ഇല്ലെന്നുതന്നെ, അവരുടെ കഥയൊക്കെ കഴിഞ്ഞു എന്നുതന്നെ, ഞാൻ തീർച്ചപ്പെടുത്തിയിരിക്കുന്നു. വൻപോരിൽ തേരുതകർത്ത് നഷ്ടപ്പെട്ടവനായ ദുര്യോധനന്നു പിന്നെ എന്തു സംഭവിച്ചു? ധർമ്മപുത്രൻ പിന്നെ എന്തു ചെയ്തു? അപരാഹ്നത്തിൽ രോമഹർഷണമായ ആ യുദ്ധം പിന്നെ എങ്ങനെ കലാശിച്ചു?

ഹേ സഞ്ജയാ! നീ പടുവല്ലേ, അവയെല്ലാം ഒന്നും വിടാതെ മുറയ്ക്കു പറയൂ!"

സഞ്ജയൻ പറഞ്ഞു: "സൈന്യങ്ങൾ തമ്മിൽ നേരിട്ടുതിരിഞ്ഞു പൊരുതുന്ന സമയത്തു വേറെ ഒരു തേരിൽ നിന്റെ പുത്രൻ കയറി.

വിഷോഗ്രമായ അഗ്നിപോലെ അവൻ രോഷംകൊണ്ടു ജ്വലിച്ചു. ദുര്യോധനൻ യുധിഷ്ഠിരരാജാവിനെ നോക്കിക്കണ്ട് സൂതനോടു പറഞ്ഞു: 'പോവുക! പോവുക! എന്നെ അവിടെ എത്തിക്കുക. എവിടെയാണോ വെൺകൊറ്റക്കുടയുമായി രാജാവു നില്ക്കുന്നത്, ദംശിതനായ അവന്റെ അടുത്തേക്കു കൊണ്ടുപോവുക!' രാജാവിന്റെ കല്പനകേട്ട് സൂതൻ അദ്ദേഹത്തിന്റെ രഥം യുദ്ധത്തിൽ യുധിഷ്ഠിരന്റെ നേരെവിട്ടു. അപ്പോൾ മദിച്ച ആനപോലെ ക്രുദ്ധനായ യുധിഷ്ഠിരൻ തന്റെ സൂതനോടു പറഞ്ഞു:'ദുര്യോധനന്റെ അടുത്തേക്കു കൊണ്ടുപോവുക രഥം.' മഹാരഥന്മാരായ ആ വീരഭ്രാതാക്കൾ, പരസ്പരം നേരിട്ട് വാശിയോടുകൂടി ആ രണോദ്ധതന്മാരായ മഹാവീരന്മാർ അടുത്തേറ്റു. വില്ലാളികളായ അവർ ശരംവിട്ട് യുദ്ധത്തിൽ പരസ്പരം മുറിച്ചു. പിന്നെ ദുര്യോധനരാജാവ് ധർമ്മപുത്രന്റെ വില്ല് ചാണയ്ക്കിട്ട ഒരു ഭല്ലംകൊണ്ടറുത്തു. ക്രുദ്ധനായ യുധിഷ്ഠിരൻ ഈ അപമാനം പൊറുത്തില്ല. മുറിഞ്ഞ വില്ല് കൈവിട്ടു കോപത്തോടെ കൺചുവത്തി പടത്തലയ്ക്കൽ ധർമ്മപുത്രൻ വേറെ ഒരു വില്ലെടുത്ത്, ദുര്യോധനന്റെ കൊടിയും വില്ലും ഖണ്ഡിച്ചുവിട്ടു. ഉടനെ വേറെ വില്ലെടുത്ത് പാണ്ഡവനെ എയ്തു. തമ്മിൽ വാശിയോടെ അവർ അസ്ത്രങ്ങൾ വർഷിച്ചു. സംരബ്ധരായ സിംഹങ്ങൾ പോലെ അവർ പരസ്പരം കൊല്ലുവാൻ മുതിർന്നു. തമ്മിൽ ആർത്ത് രണ്ടു കാളകൾ പോലെ അവർ ആഞ്ഞു താഡിച്ചു. പഴുതുനോക്കി ആ മഹാരഥന്മാർ ചുറ്റി. പരസ്പരം ആഞ്ഞുവലിച്ചു ശരങ്ങൾവിട്ട് പരസ്പരം മുറിപ്പെടുത്തി. പൂത്തുനില്ക്കുന്ന പിലാശുവൃക്ഷങ്ങൾപോലെ രക്തമയമായി അവർ ശോഭിച്ചു. ഭയജനകമായവിധം സിംഹനാദം മുഴക്കി. കൈത്തലശബ്ദങ്ങളും, ചാപഘോഷങ്ങളും, ശംഖനാദങ്ങളും, അവർ പോരിൽ മുഴക്കി. അവർ പരസ്പരം ഭയങ്കരമായി പീഡിപ്പിച്ചു.

ഇങ്ങനെ പോരടിച്ചുകൊണ്ടിരിക്കെ യുധിഷ്ഠിരരാജാവ് നിന്റെ പുത്രന്റെ മാറിലായി വജ്രകഠിനവും ദുസ്സഹവുമായ മൂന്നു ശരങ്ങൾ ചൊടിച്ചുകൊണ്ടെയ്തു. ഇവനെ നിന്റെ പുത്രനും എതിർത്ത് പൊൻകടക്കെട്ടുള്ളതും ചാണയ്ക്കുവെച്ചതുമായ അഞ്ചു ശരങ്ങളെയ്തു. അപ്പോൾ ദുര്യോധനരാജാവു മിക്കവാറും ഉരുക്കുകൊണ്ടുള്ളതും, തീക്ഷ്ണമായ കൊള്ളിമീൻപോലുള്ളതുമായ വേൽ ചാട്ടി. അതെത്തുന്ന സമയത്ത് ധർമ്മരാജാവ് മൂന്നു കൂരമ്പുവിട്ടു മുറിക്കുകയും ഉടനെതന്നെ അഞ്ചമ്പ് അവന്റെ നേരെ എയ്യുകയുംചെയ്തു. ഇരമ്പലോടുകൂടി പൊൻതണ്ടുള്ള ആ വേൽ നിലത്തുവീണു. വീഴുമ്പോൾ കൊള്ളിമീൻപോലേയും അഗ്നിപോലേയും ശോഭിച്ചു.

വേൽ നശിച്ചതു കണ്ടപ്പോൾ നിന്റെ പുത്രൻ ഒമ്പതു കൂരമ്പുകൾ കൊണ്ടു ധർമ്മപുത്രനെ എയ്തു. ബലവാനായ ശത്രുവിന്റെ എയ്ത്തേറ്റ ശത്രുതാപനൻ ദുര്യോധനനെ ഉദ്ദേശിച്ച് ഉടനെ അമ്പെടുത്ത് വില്ലിന്റെ നടുവിൽ ആ മഹാരഥൻ ക്രോധത്തോടെ ബാണം തൊടുത്ത്, വലിച്ചെയ്തു. ആ ബാണം ചെന്നണഞ്ഞ് രഥിയായ നിന്റെ പുത്രനെ വ്യാമോഹിപ്പിച്ച് ഭൂമിയിൽ വീണു. പിന്നെ ക്രുദ്ധനായ ദുര്യോധനൻ ഗദയെടുത്ത് ക്ഷണത്തിൽ കലഹത്തിന്ന് അന്തംവരുത്തുവാനായി ധർമ്മജന്റെ അടുത്തേക്കു പാഞ്ഞുചെന്നു. ദണ്ഡേന്തിയ അന്തകനെപ്പോലെ ഗദയേന്തിയ അവനെക്കണ്ട് ധർമ്മജൻ നിന്റെ പുത്രനിൽ വലിയ ഒരു വേൽ ചാട്ടി. ഊക്കോടെ, കൊള്ളിമീൻപോലെ ഉജ്ജ്വലിക്കുന്ന ആ വേൽ തേരിൽനില്ക്കുന്ന ദുര്യോധനന്റെ സ്തനാന്തരത്തിൽ ഏറ്റ് മർമ്മംകീറി. ദുര്യോധനൻ വേൽ ഏറ്റതോടെ ഏറ്റവും ഉദ്വിഗ്നനായി മോഹിച്ചു വീണുപോയി. ഉടനെ ഭീമൻ തന്റെ ശപഥത്തെ ഓർത്ത് ഓടിവന്നു രാജാവിനോടും പറഞ്ഞു: 'രാജാവേ, അവനെ കൊല്ലരുതേ!'- ഇതു കേട്ടപ്പോൾ കാര്യം മനസ്സിലായ രാജാവു തിരിച്ചുപോയി.

ഉടനെ കൃതവർമ്മാവ് അവിടെ ചാടിവീണപോലെ എത്തി. നിന്റെ പുത്രനെ അവൻ ദുഃഖക്കടലിൽ വീണുമുങ്ങുന്ന സമയത്തു തുണച്ചു. ഉടനെ പൊന്നിൻഗദയുമായി ഭീമൻ പാഞ്ഞു കൃതവർമ്മന്റെ നേരെ ചെന്നേറ്റു. ഇപ്രകാരം നിന്റെ ആൾക്കാർ അരിവീരന്മാരുമായി പോരാടി. പോരിൽ ജയം കൊതിക്കുന്ന കുരുപാണ്ഡവന്മാർ അപരാഹ്നത്തിൽ ഇപ്രകാരം ഭയങ്കരമായി പോരാടി."

**30. കർണ്ണന്റെ നേതൃത്വത്തിലുള്ള ഒന്നാം ദിവസത്തെ യുദ്ധത്തിന്റെ അവസാനം** സഞ്ജയൻ പറഞ്ഞു: "പിന്നെ കർണ്ണനെ മുമ്പിൽ നിർത്തി യുദ്ധദുർമ്മദന്മാരായ നിന്റെ ആൾക്കാർ വീണ്ടും തിരിച്ച് ദേവാസുരയുദ്ധം പോലെയുള്ള യുദ്ധംതുടങ്ങി. ഗജങ്ങളുടേയും, രഥങ്ങളുടേയും കുതിരകളുടേയും ശംഖിന്റേയും ഘോഷത്തിൽ നല്ലപോലെ രസിച്ച് ആന, തേർ, കാലാൾപ്പടകൾ ഏല്പിക്കുന്ന വിചിത്രമായ ആയുധപ്രയോഗത്തോടുകൂടി വളരെ ചുണയോടെ എതിർത്ത് അവർ പോരാടി. മൂർച്ചയുള്ള പരശു, ശ്രേഷ്ഠമായ വാൾ, പട്ടസം, പലതരം ശരങ്ങൾ എന്നിവ ഏറ്റ് ആന, തേര്, കുതിര, കാലാൾ എന്നിവ യുദ്ധക്കളത്തിൽ ശത്രുഭടന്മാരാൽ വീഴ്ത്തപ്പെട്ടു. താമര, സൂര്യൻ, ചന്ദ്രൻ എന്നിവയുടെ കാന്തിയോടുകൂടി, വെളുത്ത പല്ലും, നല്ലമുഖവും, ഭംഗിയുള്ള കണ്ണും, നല്ല മൂക്കും, നല്ല കിരീടവുമായി ശോഭിക്കുന്നവരായ പുരുഷന്മാരുടെ ശിരസ്സുകൾകൊണ്ടു യുദ്ധക്കളം നിറഞ്ഞു. പരിഘം, മുസലം, ശക്തി, തോമരം, നഖരം, മുസൃണ്ഠി, ഗദ മുതലായവയേറ്റ് ആന, കുതിര, കാലാൾ എന്നിവയുടെ കൂട്ടം ചോരപ്പുഴയിൽ ഒഴുകുന്ന മട്ടായി. തേര്, കുതിര, ആന എന്നിവയറ്റ്, ഭയങ്കരവും ഉൽക്കടദർശനങ്ങളുമായ വ്രണങ്ങളോടുകൂടിയ സൈന്യം അവിടെ ചത്തുവീണ് യുദ്ധക്കളം പ്രളയകാലത്ത് യമലോകത്തെ പുഷ്ടിപ്പെടുത്തുന്ന വിധം പ്രശോഭിച്ചു. രാജാവേ! അങ്ങയുടെ പുത്രന്റെ സൈന്യവും, അങ്ങയുടെ പുത്രന്മാരും ദേവപുത്രതുല്യന്മാരാണ്. അവർ സാത്യകിയുമായി എതിർത്തു. ആനകളും കുതിരകളും, കാലാളുകളും രഥങ്ങളുംചേർന്ന് ഭംഗിയിൽ വിളങ്ങുന്ന ഭവാന്റെ സൈന്യം ലവണസമുദ്രംപോലെ വിസ്തൃതമാണ്. ഉദ്ധതമായ ആർപ്പുവിളിയോടും വാദ്യവിശേഷങ്ങളോടുംകൂടി ആ സൈന്യം ദേവാസുരസൈന്യം പോലെ പ്രശോഭിച്ചു. ഇന്ദ്രതുല്യവിക്രമനും, ഹരിസഹജതുല്യനുമായ ശിനീന്ദ്രനെ സൂര്യരശ്മിക്കുതുല്യമായി ശോഭിക്കുന്ന ശരങ്ങൾ സൂര്യപുത്രൻ രണത്തിൽ പ്രയോഗിച്ചു. സമുദ്രതുല്യം ഇരമ്പിക്കുതിച്ചെതിർക്കുന്ന പടയോടെതിർത്തു ശത്രുക്കൾ എത്തി. ദ്രുപദപുത്രൻ മുതലായവർ വന്നപ്പോൾ ആന, കുതിര, കാലാൾ എന്നിവയ്ക്കു നാശങ്ങൾ സാഭവിച്ചു. ഈ സമയത്ത് രാജവീരന്മാർ ആഹ്നികപൂജയും, മഹേശ്വരപൂജയും ചെയ്ത് ശത്രുവധത്തിന്നായി ഒരുങ്ങി. കേശവാർജ്ജുനന്മാർ നിന്റെ സൈന്യത്തിൽ എത്തുകയുംചെയ്തു. കാർമേഘത്തിന്റെ സ്വരത്തോടുകൂടിയ രഥം കൊടിക്കൂറ കാറ്റിൽ പറപ്പിച്ച്, വെള്ളക്കുതിരകളെ ഓടിച്ച് എത്തുന്നതു കണ്ടപ്പോൾ വൈരികളുടെ മനസ്സിന്നു നടുക്കമുണ്ടായി.

ഗാണ്ഡീവം വില്ലുലച്ച് തേർത്തട്ടിൽ ചാടി, അർജ്ജുനൻ അമ്പെയ്ത് ആകാശവും, ദിക്കും, വിദിക്കും മൂടി. സൂതൻ, ധ്വജം, ആയുധം എന്നിവയോടുകൂടിയതും, വിമാനതുല്യവുമായ രഥങ്ങളെ കൊടുങ്കാറ്റ് മഴക്കാറുകളെ എന്നവിധം അമ്പെയ്ത് അർജ്ജുനൻ തകർത്തുകളഞ്ഞു. ആനയും, ആനക്കാരും, കൊടിയും, ആയുധവും, ധ്വജവും കുതിരകളും, കുതിരക്കാരും, കാലാളുകളും എല്ലാം അർജ്ജുനൻ തകർത്തുവിട്ടു. ചൊടിച്ച് തടയുവാൻ സാദ്ധ്യമല്ലാത്ത അന്തകോഗ്രനായ രഥീന്ദ്രനെ അമ്പെയ്ത് താൻ ഒറ്റയ്ക്ക് എതിർത്തേറ്റു. അവന്റെ വില്ല്, സൂതൻ, കുതിര, കൊടി എന്നിവയെ അർജ്ജുനൻ ഏഴമ്പുകൊണ്ടു നുറുക്കുകയും, ഒരമ്പുകൊണ്ട് കുട കഷ്ണമാക്കി വിടുകയും ചെയ്തു.

ലാക്കുനോക്കി പ്രാണഹരമായ ഒരു ശരം അർജ്ജുനൻ എയ്തത് ദുര്യോധനന്റെ നേരെ വരുന്ന സമയത്ത് ദ്രൗണി ഏഴു ഖണ്ഡമായി നുറുക്കിവിട്ടു. ദ്രൗണിയുടെ വില്ല് മുറിച്ചു കുതിരകളെക്കൊന്നു. പിന്നെ കൃപന്റെ കൊടിയും, വില്ലും, വീഴ്ത്തി കുതിരകളെ വധിച്ചു. ദുശ്ശാസനന്റെ വില്ലു നുറുക്കി കർണ്ണന്റെ നേരെ അടുത്തു. അപ്പോൾ സാത്യകിയെ വിട്ട് കർണ്ണൻ അർജ്ജുനന്റെ നേരെ തിരിഞ്ഞു മൂന്നു ശരങ്ങൾ എയ്തു; കൃഷ്ണനെ ഇരുപത് ശരങ്ങൾ എയ്തു. പിന്നെ പാർത്ഥനേയും എയ്തു. കർണ്ണന്ന് വാട്ടമൊന്നും പറ്റിയില്ല. വളരെ ശരങ്ങൾ എയ്തിട്ടും കർണ്ണൻ തളർന്നില്ല. അവൻ പോരിൽ ശക്രതുല്യനായി ശത്രുക്കളെ സംഹരിച്ചു നിന്നു. ഉടനെ സാത്യകി മൂർച്ചകൂട്ടിയ ബാണങ്ങൾ കർണ്ണനിൽ എയ്തു. തൊണ്ണൂറും ഒമ്പതും, ആറും ബാണങ്ങൾ ആഴ്ത്തി. പിന്നെ പാണ്ഡവവീരന്മാർ ഒത്തുചേർന്ന് കർണ്ണനെ പീഡിപ്പിച്ചു. ശിഖണ്ഡി, യുധാമന്യു, ദ്രൗപദേയർ, പ്രഭദ്രകർ, യുയുത്സു, ഉത്തമൗജസ്സ്, മാദ്രീപുത്രന്മാർ, പാർഷതർ, ചേദികാരൂഷകേകയമത്സ്യന്മാരുടെ സൈന്യങ്ങൾ, ബലവാനായ ചേകിതാനൻ, സുവ്രതനായ ധർമ്മരാജാവ് ഇവരും, തേര്, ആന, കുതിര, കാലാളുകൾ എന്നിവയോടുകൂടി കർണ്ണനെ വളഞ്ഞ് പല ശസ്ത്രങ്ങളും വർഷിച്ചു. കർണ്ണനെ കൊല്ലുവാൻ ഉദ്യമിക്കുന്ന അവർ പല ഉഗ്രവാക്കുകളും വിളിച്ചു പറഞ്ഞു.

ആ ശസ്ത്രവർഷമെല്ലാം കൂരമ്പുവിട്ട് കർണ്ണൻ അറുത്തു. കാറ്റ് മരത്തെ തകർക്കുന്ന മാതിരി കർണ്ണൻ അസ്ത്രവീര്യം കൊണ്ട് അവയെല്ലാം നീക്കി. തേര്, ആന, ആനക്കാർ, കുതിരക്കാർ, പത്തികൾ ഇവരെ കൂട്ടത്തോടെ കോപംപൂണ്ട വൃഷൻ കൊന്നുവീഴ്ത്തി. കർണ്ണന്റെ അസ്ത്രതേജസ്സിനെ മുടിക്കുന്ന പാണ്ഡവപ്പട ശസ്ത്രമറ്റും, ദേഹം മുറിഞ്ഞും മിക്കതും പിൻതിരിഞ്ഞു പാഞ്ഞു.

പിന്നെ കർണ്ണന്റെ അസ്ത്രത്തെ അസ്ത്രത്താൽ ചിരിച്ചുകൊണ്ട് അർജ്ജുനൻ ഖണ്ഡിച്ചുവിട്ടു. ആകാശം, ഭൂമി, ദിക്കുകൾ എല്ലാം ശരവൃഷ്ടികൊണ്ട് അർജ്ജുനൻ മൂടി. മുസലം പോലേയും, പരിഘംപോലേയും അമ്പുകൾ പാഞ്ഞു. ചില ശരങ്ങൾ ശതഘ്നിപോലേയും ചിലത് വജ്രംപോലേയും പാഞ്ഞു. അവയേറ്റ് ആന, തേർ, കുതിര എന്നിവയെല്ലാം, ആകുലമായ സൈന്യം, കണ്ണടച്ച് ഏറ്റവും ഉഴന്ന് ശബ്ദം മുഴക്കി യുദ്ധം ഭീകരമായി മുഴുത്തു. നരന്മാരും, കുതിരകളും, ആനകളും അമ്പേറ്റ് ആർത്തിപ്പെട്ട് കൊല്ലപ്പെടുകയും ചിലവ പാഞ്ഞുപോവുകയും ചെയ്തു. അപ്പോൾ പോരിൽ ജയംനോക്കി നിന്റെ ഭടന്മാർ എതിർത്തുനിന്നു. സൂര്യൻ അസ്താദ്രിയിലും ചെന്നുനിന്നു.

ഇരുട്ടും പൊടിയും നിറഞ്ഞു. അപ്പോൾ എന്തു നടക്കുന്നു യുദ്ധക്കളത്തിലെന്ന് അറിയാത്ത മട്ടിലായി. രാത്രിയുദ്ധത്തെ ഭയപ്പെട്ട് ആ മഹേഷ്വാസർ അപ്പോൾ എല്ലാ സൈന്യങ്ങളോടുംകൂടി പിൻവലിച്ചു.

ദിനാന്തത്തിൽ കൗരവന്മാർ പിൻവലിച്ചപ്പോൾ ജയംനേടി സന്തോഷിച്ച് പാണ്ഡവന്മാർ കൈനിലകളിലേക്കു മടങ്ങി. അപ്പോൾ പലതരം വാദ്യങ്ങളും, സിംഹനാദവും, ഗർജ്ജനവും പാണ്ഡവപ്പടയിൽനിന്നു മുഴങ്ങി. ശത്രുക്കളെ പഴിക്കുകയും കൃഷ്ണാർജ്ജുനന്മാരെ അവർ സ്തുതിക്കുകയും ചെയ്തു. രാജാക്കന്മാർ ആ വീരന്മാരെ പിൻവലിപ്പിച്ച്, പടയാളികളെല്ലാം പാണ്ഡവന്മാരിൽ ആശീർവ്വാതം പൊഴിച്ചു. പടകുടീരത്തിൽ ച്ചെന്ന് പാണ്ഡവന്മാർ സസന്തോഷം രാത്രി പാർത്തു. രാത്രിയായപ്പോൾ പിശാചുക്കളും, രാക്ഷസന്മാരും, ശ്വാപദങ്ങളും കൂട്ടം കൂട്ടമായിച്ചെല്ലുകയും രുദ്രാക്രീഡപ്രായമായ പോർക്കളത്തിൽ കടന്ന് തിന്നുപുളച്ച് കൂത്താടുകയും ചെയ്തു."

**31. കർണ്ണദുര്യോധനസംവാദം - കൃഷ്ണനെപ്പോലെ സമർത്ഥനായ ഒരു സാരഥിയെ കിട്ടിയാൽ അർജ്ജുനനെ സംഹരിക്കാമെന്ന് കർണ്ണൻ** - ധൃതരാഷ്ട്രൻ പറഞ്ഞു: "അർജ്ജുനൻ ഇഷ്ടംപോലെ നിങ്ങളെ വധിച്ചു. പോരിൽ കൊലയ്ക്കേല്ക്കുന്ന അവൻ അന്തകനെപ്പോലും വിടുകയില്ല നിശ്ചയമാണ് ആ കാര്യം! അവൻ പരസഹായം കൂടാതെ പല വീരകൃത്യങ്ങളും ചെയ്തവനാണ്. ഒറ്റയ്ക്ക് അവൻ സുഭദ്രയെ അപഹരിച്ചു. ഒറ്റയ്ക്ക് അവൻ അഗ്നിയെ തർപ്പിച്ചു ഒറ്റയ്ക്ക് അവൻ ഊഴിയെ ജയിച്ച് രാജാക്കന്മാരുടെ കൈയിൽനിന്നെല്ലാം കപ്പംവാങ്ങി. ആ ഗാണ്ഡീവി ഒറ്റയ്ക്ക് നിവാതകവചധ്വംസം ചെയ്തു. ഒറ്റയ്ക്ക് കാട്ടാളമൂർത്തിയായ രുദ്രനുമായി പൊരുതി. ഒറ്റയ്ക്ക് അവൻ ഭാരതം കാത്തു. ഒറ്റയ്ക്ക് അവൻ രുദ്രനെ അർച്ചിച്ചു. അവൻ ഒറ്റയ്ക്ക് ശക്തന്മാരായ രാജാക്കന്മാരെയൊക്കെ ജയിച്ചു. പാണ്ഡവന്മാർ ഒരിക്കലും നിന്ദ്യന്മാരല്ല. അവർ ചെയ്തതെല്ലാം പറയൂ സഞ്ജയാ! പിന്നെ എന്റെ മകൻ ദുര്യോധനൻ എന്തുചെയ്തു എന്നും പറയൂ!"

സഞ്ജയൻ പറഞ്ഞു: "അർജ്ജുനനാൽ തകർക്കപ്പെട്ടവരും, ചട്ട, ആയുധങ്ങൾ, വാഹനങ്ങൾ ഇവയൊക്കെ നഷ്ടപ്പെട്ടവരും ശത്രുക്കളാൽ തോല്പിക്കപ്പെട്ട മാനികളുമായ കൗരവന്മാർ, ഒച്ചതാഴ്ന്ന് അഴലോടുകൂടി കൈനിലയിൽ ചെന്നുകൂടി മന്ത്രാലോചനയിൽ ഏർപ്പെട്ടു. വിഷപ്പല്ലുപോയി, ചവിട്ടേറ്റ സർപ്പത്തെപ്പോലെ കൗരവർ നിർവ്വീര്യരായി. അവരോട് കർണ്ണൻ ക്രുദ്ധനായ സർപ്പത്തെപ്പോലെ ചീറ്റി, കൈകൾതമ്മിൽ കൂട്ടിത്തിരുമ്മി, നിന്റെ പുത്രന്റെ നേരെ നോക്കി ഇപ്രകാരം പറഞ്ഞു: 'പ്രയത്നശീലനും, ദൃഢനും, സമർത്ഥനും, ധൃതിമാനും, അച്യുതനുമാണ് അർജ്ജുനൻ. വേണ്ട സമയത്ത് ആ യാദവൻ അവനെ ഓർമ്മപ്പെടുത്തുകയും ചെയ്യും. ദ്രുതതരമായ അസ്ത്രപ്രയോഗം കൊണ്ട് അവൻ നമ്മെ വഞ്ചിച്ചു. നാളെ ഞാൻ അവന്റെ ആശയൊക്കെ തീർത്തുകളയും രാജാവേ!' അവന്റെ വാക്കുകേട്ട് അങ്ങനെയാകട്ടെ! എന്നു പറഞ്ഞ് ആ രാജാക്കന്മാരെയൊക്കെ യാത്രയാക്കി. സമ്മതം വാങ്ങി രാജാക്കന്മാരും സ്വസ്ഥാനങ്ങളിൽ പ്രവേശിച്ചു. രാത്രി സുഖമായിക്കഴിച്ച് ഹർഷത്തോടുകൂടി പോരിന്നിറങ്ങിയ അവർ കുരുശ്രേഷ്ഠനായ ധർമ്മരാജാവു ചമച്ചതും, ഗുരുശുക്രന്മാർക്ക് ഇഷ്ടപ്പെട്ടതും ദുർജ്ജയവുമായ വ്യൂഹം കണ്ടു. എതിർവ്യൂഹം കെട്ടുവാനായി വീരനും, പരനാശനനും, വൃഷസ്കന്ധനുമായ കർണ്ണൻതന്നെ വേണമെന്ന് ദുര്യോധനൻ വിചാരിച്ചു. പോരിൽ ഇന്ദ്രതുല്യനും, ശക്തിയിൽ മരുൽഗണതുല്യനും, വീര്യത്തിൽ ഹേഹയാഭനുമായ ആ കർണ്ണനെത്തന്നെ ഓർത്തു. എല്ലാ സൈന്യങ്ങൾക്കും അപ്പോൾ മനസ്സ് കർണ്ണനിൽത്തന്നെ എത്തി. ആപത്തിൽ മനസ്സ് ബന്ധുവിലെന്നപോലെ അവരുടെ മനസ്സ് ധനുർദ്ധരനായ കർണ്ണനിൽത്തന്നെ ചെന്നു."

ധൃതരാഷ്ട്രൻ പറഞ്ഞു: "വൈകർത്തനനായ കർണ്ണനെ അല്ലയോ മന്ദന്മാരേ, നിങ്ങൾ, തണുത്തുവിറയ്ക്കുന്നവർ സൂര്യനെ എന്നപോലെ കണ്ടുവോ? സൈന്യങ്ങളെ പിൻവലിച്ചതിന്നുശേഷം വീണ്ടും യുദ്ധം തുടർന്നപ്പോൾ വൈകർത്തനനായ കർണ്ണൻ ഏതുവിധം പൊരുതി? സൂതപുത്രനോട് ആ പാണ്ഡുപുത്രന്മാർ എങ്ങനെയേറ്റു? കർണ്ണൻ ഒറ്റയ്ക്കുതന്നെ സൃഞ്ജയപാർത്ഥന്മാരെ കൊല്ലുവാൻ കെല്പുള്ളവനാണ്. കർണ്ണന് പോരിൽ കൈവീര്യം ശക്രന്നും വിഷ്ണുവിന്നും തുല്യമാണ്. ആ മഹാത്മാവിന്റെ ശസ്ത്രവും വിക്രമവും ഘോരമാണ്. കർണ്ണനെ സഹായിയായി കിട്ടിയതുകൊണ്ടാണ് സുയോധനൻ പോരിന്നു തന്നെ മുതിർന്നത്. ആ മഹാരഥൻ, ആ ദുര്യോധനനെ പാണ്ഡുപുത്രൻ മർദ്ദിച്ചതു കണ്ടു; പാണ്ഡവന്മാർ വിക്രമിച്ചതും കണ്ടു. കർണ്ണനെ പോരിൽ തുണയായിക്കണ്ട എന്റെ വിഡ്ഢിയായ പുത്രൻ. പുത്രന്മാരോടും കൃഷ്ണനോടും കൂടിയ പാർത്ഥന്മാരെ ജയിക്കുവാനായി മുതിർന്നു അയ്യോ! കഷ്ടം! പോരിൽ ആ പാണ്ഡുപുത്രരെ ജയിക്കുവാൻ കർണ്ണന്നു കഴിഞ്ഞില്ലല്ലോ! ഇതിന്നൊക്കെ കാരണം ദൈവംതന്നെയാണ്! കഷ്ടം! ചൂതിന്റെമാതിരിതന്നെ ഘോരമായി കാര്യം നടക്കുന്നു! കഷ്ടം! കഠിനമായ ദുഃഖം ദുര്യോധനൻകാരണമായി അനുഭവിക്കേണ്ടിവന്നു. ശല്യപ്രായമായ ഘോരങ്ങൾ പലതും ഏല്ക്കുന്നുണ്ടു സഞ്ജയാ! സൗബലനെ നീതിമാനാണെന്ന് എല്ലായ്പോഴും ഓർക്കുന്നു. കർണ്ണനാണെങ്കിൽ നിത്യവും രഭസനാണ്. രാജാവിൽ കൂറുള്ളവനാണ്. എന്നിട്ടും വലിയ പോരുനട

ക്കുമ്പോൾ എന്താണു ഞാൻ കേട്ടത്? എന്റെ പുത്രന്മാർ ഹനിക്കപ്പെട്ടുവെന്നും പരാജിതരാക്കപ്പെട്ടുവെന്നുമല്ലേ? പാണ്ഡവന്മാരെ യുദ്ധത്തിൽ തടുക്കുവാൻ ഒരുത്തനുമില്ല. അവർ പെണ്ണങ്ങളുടെകൂട്ടത്തിൽ കയറുന്നമാതിരിയല്ലേ കയറുന്നത്? ദൈവം മഹത്തരംതന്നെ!"

സഞ്ജയൻ പറഞ്ഞു: "ധർമ്മാനുസൃതമായ നിമിത്തങ്ങൾ രാജാവേ, ഭവാൻ ആദ്യമായി ചിന്തിച്ചാലും! കഴിഞ്ഞുപോയ കാര്യങ്ങളെക്കുറിച്ചു ചിന്തിച്ചിട്ടെന്തുകാര്യം? ചിന്തകൊണ്ട് വല്ല കാര്യവും കിട്ടുവാൻപോകുന്നുണ്ടോ? കാര്യത്തിന്നു നാശമല്ലാതെ എന്തുകിട്ടും? ആദ്യംതന്നെ യുക്തവും അയുക്തവും മനസ്സിലാക്കി കാര്യം ചെയ്യാതെ, സംഗതികളൊക്കെ ബഹുദൂരം മുന്നോട്ടു പോയതിന്റെശേഷം ഇനി ഇരുന്നു ദുഃഖിക്കുന്നതു ഭോഷത്വമാണ്. പലകുറി ഞാൻ പറഞ്ഞില്ലേ, പാർത്ഥന്മാരോടേല്ക്കരുതെന്ന്? എന്നിട്ട് അതു ഭവാൻ അനുസരിച്ചോ? മോഹംകൊണ്ട് അതു ഭവാൻ കേട്ടുവോ? പാണ്ഡവന്മാരിൽ കുറച്ചാണോ മഹാദ്രോഹം ഭവാൻ ചെയ്തത്? ഈ ജനക്ഷയമൊക്കെ വരുവാൻ കാരണം നീയൊരാളാണ്. ഇപ്പോൾ വരേണ്ടതൊക്കെ വന്നുകഴിഞ്ഞു. ഇനി ദുഃഖിച്ചിട്ടു കാര്യമില്ല. അല്ലയോ അച്യുതാ! ഭവാൻ കേട്ടോളൂ. നടന്നമാതിരിയെല്ലാം ഞാൻ പറയാം. ഘോരമായ വൈശസങ്ങളെല്ലാം പറയാം. നേരംപുലർന്നപ്പോൾ കർണ്ണൻ ദുര്യോധനന്റെ സമീപത്തെത്തി. ആ മഹാഭുജൻ ദുര്യോധനനോട് ഇപ്രകാരം പറഞ്ഞു."

കർണ്ണൻ പറഞ്ഞു: "കീർത്തിമാനായ പാണ്ഡവനോട് ഇന്നു ഞാനേല്ക്കാം. ആ വീരനെ ഇന്നു കൊല്ലും ഞാൻ; അല്ലെങ്കിൽ അവൻ എന്നെക്കൊല്ലും. രണ്ടാലൊന്നു തീർച്ചയാണ്. കാര്യബഹുത്വംകൊണ്ട് എനിക്കും പാർത്ഥനും തമ്മിൽ സംഘട്ടനം നടന്നില്ല. പ്രജ്ഞയ്ക്കുതക്കവിധം എന്റെ വാക്ക് ഭവാൻ കേട്ടാലും. ഞാനിന്ന് അർജ്ജുനനെക്കൊല്ലാതെ മടങ്ങുകയില്ല. രാജാവേ! വീരന്മാർ അവസാനിച്ച് ഈ പടയിൽ ഞാൻ പോരിന്നേറ്റു നില്ക്കുന്ന സമയത്ത് ഇന്ദ്രൻ തന്ന ശക്തി നഷ്ടപ്പെട്ടതു വിചാരിച്ച്, അർജ്ജുനൻ എന്നോടേല്ക്കും. തേജസ്സു വർദ്ധിപ്പിക്കുന്ന ഈ കാര്യം ഭവാൻ കേൾക്കൂ! എന്റേയും അർജ്ജുനന്റേയും ദിവ്യാസ്ത്രവീര്യവും ഭവാൻ കേൾക്കുക. വൻപോടെ ലാക്കു ഭേദിക്കുക, കൈവേഗം കാട്ടുക, ദൂരെനിന്നെയ്തു വീഴ്ത്തുക, ഭംഗിയായി പ്രയോഗിക്കുക, അസ്ത്രം ശരിക്കു വിടുക എന്നിവയിലൊന്നും അർജ്ജുനൻ എന്നോടൊക്കുകയില്ല. ബലം, ശൗര്യം, പരിജ്ഞാനം, വിക്രമം, ലക്ഷ്യജ്ഞാനം, യോഗം ഇവയിൽ എന്നോട് അർജ്ജുനൻ ഒക്കുകയില്ല. എല്ലാ ആയുധങ്ങൾക്കുമെതിരായ 'വിജയം' എന്ന വില്ലും എന്റെ കൈയിലുണ്ട്. ഈ വില്ല് ഇന്ദ്രന്റെ ഇഷ്ടപ്രകാരം വിശ്വകർമ്മാവു തീർത്തതാണ്. ആ വില്ലുകൊണ്ടാണ് അസുരന്മാരെ ശക്രൻ ജയിച്ചത്. അതിന്റെ ഒച്ചകേട്ട് ദൈത്യന്മാർ പത്തുദിക്കിലും പാഞ്ഞുപോയി ബോധംകെട്ടു വീണു. ഏറ്റവും ബോദ്ധ്യപ്പെട്ട അത് വാസവൻ ഭാർഗ്ഗവന്നു നല്കി. ആ ദിവ്യമായ മുഖ്യചാപം ഭാർഗ്ഗവൻ എനിക്കു തന്നു. ആ വില്ലെടുത്ത് ഞാൻ വീരനും ജയിയുമായ അർജ്ജുനനോടു പൊരുതാം. പോരിൽ ഒന്നിച്ചേറ്റ ദൈത്യന്മാരോട് ഇന്ദ്രനെന്നപോലെ ഞാൻ പൊരുതാം. രാമൻ തന്ന ഘോരമായ വില്ല് ഗാണ്ഡീവത്തേക്കാൾ മെച്ചപ്പെട്ടതാണ്. മുവ്വേഴുവട്ടം രാമൻ ഈ വില്ലുകൊണ്ടാണ് പാരായപാരൊക്കെ ജയിച്ചത്. ഈ വില്ലിന്റെ ദിവ്യകർമ്മങ്ങൾ ഭാർഗ്ഗവൻ എന്നോടു പറഞ്ഞിട്ടുണ്ട്. അത് രാമൻ എനിക്കു തന്നു. പാർത്ഥനുമായി ഞാൻ ആ വില്ലെടുത്താണ് പോരാടുവാൻപോകുന്നത്. ഇന്ന് ബന്ധുയുതനായ ഭവാനെ ഞാൻ സന്തോഷിപ്പിക്കും, സുയോധനാ! ജയിയും വീരനുമായ ഫൽഗുനനെ യുദ്ധത്തിൽ കൊന്ന് ഞാൻ നിന്നെ സന്തോഷിപ്പിക്കും! കാടും മാടും കടലും ദ്വീപും, കൂടുന്ന നിർവ്വീരയായ (സകല വീരന്മാരും ചത്തൊടുങ്ങിയ) ഈ ഭൂമി അങ്ങയ്ക്കും പുത്രന്മാർക്കും പൗത്രന്മാർക്കുമായി ഉറച്ചുകിട്ടും. അതിന്നു നടക്കും! എനിക്കു കഴിയാത്തതൊന്നുംതന്നെയില്ല ഇന്ന്. വിശേഷിച്ചും നിന്റെ പ്രിയത്തിന്നായി എനിക്കു ചെയ്യുവാൻവയ്യാത്തതൊന്നുമില്ല. ധർമ്മനിഷ്ഠയുള്ള ആത്മവാന് സിദ്ധിയെന്നപോലെ എനിക്ക് അസാദ്ധ്യമായി എന്താണുള്ളത്! തീയിനെ വൃക്ഷമെന്നപോലെ എന്നെ താങ്ങുവാനുണ്ടോ അവന്നു കഴിയുന്നു?

ഇനി പാർത്ഥനിൽനിന്ന് എനിക്കുള്ള ഇടിച്ചിലും ഞാൻ പറയേണ്ടതാണല്ലോ? അവന്റ് വില്ലിന്റെ ഞാണ് ദിവ്യമാണ്. ആവനാഴി ഒടുങ്ങാത്തതാണ്. അവന്നു സൂതൻ ഗോവിന്ദനാണ്. എനിക്കാണെങ്കിൽ ആ നിലയ്ക്കുള്ള ഒരാളില്ല അവന്നു പോരിൽ ദിവ്യമായ ഗാണ്ഡീവകാർമ്മുകമുണ്ട്. എനിക്കുമുണ്ട് ശ്രേഷ്ഠമായ വിജയമെന്ന ദിവ്യവും ഉത്തമവുമായ കാർമ്മുകം. അക്കാര്യത്തിൽ പാർത്ഥനേക്കാളും ഞാൻ വില്ലുകൊണ്ട് മേലെയാണു രാജാവേ! വീരനായ പാണ്ഡവൻ എന്നേക്കാൾ ചില കാര്യത്തിൽ മേലെയാണ്. അത് ഭവാൻ കേൾക്കണം.

സർവ്വലോകാർച്ചിതനായ ദാശാർഹനാണ് അവന്റെ കടിഞ്ഞാൺ പിടിക്കുന്നവൻ. ദിവ്യവും അഗ്നി നല്കിയതുമാണ് പൊന്നണിഞ്ഞ അവന്റെ മഹാരഥം. മനോവേഗങ്ങളായ അവന്റെ കുതിരകൾ മുറിവേല്ക്കാത്തവയാണ്. ധ്വജമാണെങ്കിൽ ദിവ്യപ്രകാശമുള്ള, വിസ്മയപ്രദനായ വാനരനാണ്. തേരു ഭരിക്കുന്നവൻ വിശ്വസ്രഷ്ടാവായ കൃഷ്ണനാണ്. അങ്ങനെയുള്ള ദിവ്യമായ യോഗമില്ലാത്തവനാണ് ഞാൻ. എന്നാലും ഞാൻ പാണ്ഡുപുത്രനുമായി പൊരുതാം. പോരിൽ വിളങ്ങുന്ന ശല്യനുണ്ടല്ലോ. അവൻ മുകുന്ദന്നു തുല്യനാണ് സാരഥ്യത്തിൽ. അവൻ എന്റെ സാരഥ്യമേല്ക്കുകയാണെങ്കിൽ അങ്ങയ്ക്കു വിജയം തീർച്ചയാണ്. ശത്രുക്കൾക്കസാദ്ധ്യനായ ശല്യൻ എന്റെ സാരഥിയാകണം. കഴുച്ചിറകുനാരാചങ്ങളെ വേണ്ടുവോളം വണ്ടികളിൽ കയറ്റി എത്തിക്കണം. മുഖ്യവാജികളെപ്പൂട്ടിയ തേരുകൾ എന്റെ പിന്നാലെ എപ്പോഴുമുണ്ടായിരിക്കണം. എന്നാൽ ഗുണങ്ങൾകൊണ്ട് ഞാൻ പാർത്ഥനേക്കാൾ മേലെയാകും. അപ്പോൾ ശല്യൻ കൃഷ്ണനേക്കാൾ മേലെയാകും. ഞാൻ അർജ്ജുനനെക്കാളും മേലെയാകും.

ശത്രുജിത്തായ കൃഷ്ണൻ അശ്വഹൃദയം അറിഞ്ഞിരിക്കുന്നതുപോലെ മഹാരഥനായ ശല്യൻ ഹയജ്ഞാനവും അറിഞ്ഞിരിക്കുന്നു. ബാഹുവീര്യത്തിൽ മദ്രരാജാവിനോടു തുല്യനായി ആരുമില്ല. അസ്ത്രംകൊണ്ട് എന്നോടു തുല്യനായി ആരും ഇല്ലാത്തതുപോലെയാണ് ശല്യന്റേയും നില. ഹയജ്ഞാനത്തിൽ ശല്യനോടു തുല്യനായി ഒരാളും ഇല്ല. ശക്രനോടുകൂടിയ ദേവന്മാർപോലും എതിർക്കുവാൻ ശക്തരാവുകയില്ല. അങ്ങനെയുള്ള തേരിൽ ഞാൻ കയറിയാൽ, പാർത്ഥനേക്കാൾ മേലെയാകും ഞാൻ. പിന്നെ ഫൽഗുനനെ ഞാൻ പോരിൽ ജയിക്കും! അതുകൊണ്ട് ഇക്കാര്യം അങ്ങ് ചെയ്തുതരുവാൻ നോക്കണം. എന്റെ ഈ ആഗ്രഹം ഭവാൻ സാധിപ്പിച്ചുതരിക. കാലം ഒട്ടും വൈകിക്കരുത്. ഇപ്രകാരം ചെയ്താലോ എന്റെ ആഗ്രഹം മുഴുവൻ സാധിച്ച മട്ടാവുകയും ചെയ്യും. അപ്പോൾ കാണാം യുദ്ധത്തിൽ ഞാൻ കളിക്കുന്ന കളി! എല്ലാംകൊണ്ടും പോരിലേറ്റ പാണ്ഡവന്മാരെയെല്ലാം ഞാൻ ജയിക്കാം. സുരാസുരന്മാരെല്ലാംകൂടി ഒന്നിച്ചു വന്നാലും ഞാൻ അവരെ ഓടിച്ചുകളയും. എന്നോട് ഏല്ക്കുവാൻ അവരും അശക്തരാണ്. പിന്നെ മാനുഷയോനികളായ പാണ്ഡവന്മാരുടെ കഥ പറയുവാനുണ്ടോ?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പോരിൽ ശോഭിക്കുന്നവനായ കർണ്ണൻ നിന്റെ പുത്രനോടു പറഞ്ഞപ്പോൾ പൂജിച്ച് ഹർഷത്തോടെ കർണ്ണനോടു പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "ശരിയാണ്. ഇക്കാര്യം ഞാൻ നീ പറഞ്ഞപോലെ ചെയ്യാം. നീ വിചാരിച്ചമാതിരിതന്നെ കർണ്ണാ! ഞാൻ ചെയ്യാം."

പോരിൽ ആവനാഴികളോടും കുതിരകളോടുംകൂടിയ രഥങ്ങൾ നിന്റെ പിന്നിൽ ആവശ്യംപോലെ തന്നുകൊള്ളാം. കഴുച്ചിറകുവെച്ച നാരാചം കയറ്റിയ വണ്ടികൾ എപ്പോഴും നിന്റെ പിന്നിൽ ഉണ്ടാകും. ഞങ്ങൾ രാജാക്കന്മാരെല്ലാവരും നിന്നെ പിന്നിൽനിന്നു തുണയ്ക്കുകയും ചെയ്യാം."

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ് മഹാരാജാവേ, പ്രതാപവാനായ നിന്റെ പുത്രൻ മദ്രരാജാവിനെ ചെന്ന് കണ്ട് ഇപ്രകാരം പറഞ്ഞു."

**32. ശല്യസാരഥ്യം - ശല്യന്റെ കർണ്ണസാരഥ്യസ്വീകാരം** - സഞ്ജയൻ പറഞ്ഞു: "നിന്റെ പുത്രൻ മഹാരഥനായ മദ്രരാജനെ സമീപിച്ച് വിനയപൂർവ്വം കൈകൂപ്പി ഇപ്രകാരം സസ്നേഹം പറഞ്ഞു: 'അല്ലയോ മഹാഭാഗാ, സത്യവ്രതാ, ശത്രുസന്താപവർദ്ധനാ! മദ്രരാജാവേ, ശത്രുപ്പടയിൽ ശൂരനായവനേ, ശത്രുസൈന്യങ്ങൾക്കു ഭയമുണ്ടാക്കുന്നവനേ, ഭവാൻ കർണ്ണന്റെ വാക്കു കേട്ടുവോ? വാഗ്മിജനങ്ങളിൽ ഉത്തമനായ ഭവാനെ കർണ്ണൻ നൃസിംഹരുടെ നടുവിൽവെച്ചു വരിക്കുന്നു! എതിരറ്റ വീരാ! അങ്ങയോടു ഞാൻ, ശത്രുപക്ഷക്ഷയത്തിന്നായി ഭവാന്റെ പാദത്തിൽ കുമ്പിട്ട് വിനയത്തോടെ യാചിക്കുന്നു. പാർത്ഥക്ഷയത്തിന്നും എനിക്കു ഹിതത്തിന്നുമായി അല്ലയോ രഥിപ്രവരാ! ഭവാൻ സാരഥ്യമേറ്റാലും! ഭവാൻ സരാഥിയാവുകയാണെങ്കിൽ കർണ്ണൻ എന്റെ രിപുക്കളെ ജയിക്കുന്നതാണ്. കർണ്ണന്നു സാരഥ്യം വഹിക്കുവാൻ ഈ മഹാരണത്തിൽ കഴിവുള്ളവരായി വേറെ ആരും ഇല്ല, കൃഷ്ണന്നു തുല്യനായ ഭവാനല്ലാതെ! ബ്രഹ്മാവ് ഈശ്വരനെ എന്നപോലെ സർവ്വഥാ ഭവാൻ കർണ്ണനെ കാത്താലും. എല്ലാ ആപത്തിലും കൃഷ്ണൻ പാർത്ഥനെ കാക്കുന്നതുപോലെ മദ്രേശാ, ഭവാൻ ഇന്ന് കർണ്ണനെ കാത്താലും! ഭീഷ്മൻ, ദ്രോണൻ, കൃപൻ, കർണ്ണൻ, ഭവാൻ, ഭോജൻ, സൗബലൻ, ദ്രൗണി, ഈ ഞാൻ-ഇവരാണല്ലോ നമ്മൾക്കുള്ള ബലം. ഇപ്രകാരം നമ്മുടെ ബലത്തെ ഒമ്പതു ഭാഗമാക്കി വെച്ചിരിക്കുകയാണ്. ഇപ്പോൾ ഭീഷ്മന്റേയും ദ്രോണന്റേയും ഭാഗമില്ല. അവൻ ആ ഭാഗം സ്വീകരിച്ച് ശത്രുക്കളെ കൊന്നു ഹതരായി എന്ന വ്യാജത്താൽ, വൃദ്ധരായ അവർ അസാദ്ധ്യകർമ്മങ്ങൾ ചെയ്ത് സ്വർഗ്ഗത്തെ പ്രാപിച്ചു. അപ്രകാരംതന്നെ മറ്റു വീരന്മാരും പോരിൽ ശത്രുക്കളാൽ ഹതരായി സ്വർഗ്ഗത്തെ പ്രാപിച്ചു. ഇപ്രകാരം എന്റെ ആൾക്കാർ പലരും സ്വർഗ്ഗം കയറ്റപ്പെട്ടു. അവരൊക്കെ ശക്തിക്കൊത്തവണ്ണം ജീവൻ കളയുന്ന മഹാകർമ്മം ചെയ്തവരാണ്. മിക്കതും കെട്ട മട്ടിലായിരിക്കുന്നു രാജാവേ, എന്റെ സൈന്യം. തുടക്കത്തിൽത്തന്നെ പാർത്ഥന്മാരുടെ സൈന്യം നമ്മളുടേതിനേക്കാൾ കുറവായിരുന്നു. എന്നിട്ടും അവർ നമ്മുടെ സൈന്യത്തെ ഇത്തരത്തിൽ ഒടുക്കിയതിനെപ്പറ്റി എന്താണ് പറയേണ്ടത്? ബലവാന്മാരും, മഹാത്മാക്കളും, സത്യവിക്രമരുമാണ് പാണ്ഡവർ. അവർ എന്റെ ശേഷിച്ച സൈന്യത്തെ കൊല്ലാത്തവിധം അങ്ങു വേണ്ടതു ചെയ്താലും. വീരന്മാരെ പാർത്ഥന്മാർ യുദ്ധത്തിൽക്കൊന്ന സൈന്യമാണ് നമ്മുടേത്. മഹാബാഹുവായ കർണ്ണനൊരാൾ എന്റെ പ്രിയത്തിന്നു സന്നദ്ധനാണ്. സർവ്വലോകരഥിശ്രേഷ്ഠനായ ഭവാനും സന്നദ്ധനാണ്. കർണ്ണന്ന് അർജ്ജുനനുമായി പൊരുതുവാൻ ഒരാഗ്രഹമുണ്ട്. അല്ലയോ മദ്രരാജാവേ, നമ്മുടെ മഹത്തായ വിജയം അവനിലാണ് എന്നു ഞാൻ കാംക്ഷിക്കുന്നു. അർജ്ജുനന്നു കടിഞ്ഞാണു പിടിക്കുന്ന കൃഷ്ണനെപ്പോലെ അവന്നു കടിഞ്ഞാണു പിടിക്കുവാൻ ഞാൻ വേറെ ആരേയും കാണുന്നില്ല. കർണ്ണന്റെ തേരിൽ രാജാവേ, ഭവാൻ കടിഞ്ഞാണു പിടിക്കണം. പോരിൽ ചേർന്നു രക്ഷിക്കുന്ന ജിഷ്ണു എന്തെല്ലാം ക്രിയകൾ ചെയ്യുന്നുണ്ടോ, അതെല്ലാം ഭവാൻ കാണുന്നുണ്ടല്ലോ. മുമ്പ് ഒരിക്കലും അർജ്ജുനൻ ഇത്രയധികം രിപുക്കളെ കൊല്ലുകയുണ്ടായിട്ടില്ല. ഇപ്പോൾ, കൃഷ്ണനോടു ചേർന്നപ്പോൾ അർജ്ജുനന്റെ വിക്രമം ഭവാൻ കണ്ടില്ലേ? കൃഷ്ണനോടു ചേർന്ന പാർത്ഥൻ ധാർത്തരാഷ്ട്രന്മാരുടെ പെരുംപട ദിവസേന ദിവസേന പോരിൽ ഓടിക്കുന്നത് ഭവാൻ കാണുന്നുണ്ടല്ലോ!

കർണ്ണന്റെ ഭാഗം മുഴുവനുമാക്കാതെ ശേഷിച്ചിരിക്കുന്നു. അപ്രകാരംതന്നെ ഭവാന്റേയും അവശേഷിച്ചിരിക്കുകയാണ്. ആ ഭാഗം ഭവാൻ കർണ്ണനോടുകൂടി പോരിൽ ഒപ്പം നിർവ്വഹിച്ചാലും. അരുണനോടുകൂടിച്ചേർന്ന് സൂര്യൻ ഇരുട്ടു നീക്കുന്നതുപോലെ കർണ്ണനോടു ചേർന്നു ഭവാൻ പോരിൽ പാർത്ഥരെ കൊന്നാലും. ഉദിച്ചുവരുന്ന സൂര്യന്മാർപോലെ ബാലസൂര്യതുല്യന്മാരായ കർണ്ണശല്യന്മാരെ പോരിൽക്കണ്ടു മഹാരഥന്മാർ ഓടട്ടെ! സൂര്യന്റേയും അരുണന്റേയും വരവിൽ ഇരുട്ടിൻകൂട്ടം നശിക്കുന്നതുപോലെ കർണ്ണശല്യന്മാരുടെ പരാക്രമത്തിൽ പാണ്ഡുപാഞ്ചാലസൃഞ്ജയന്മാർ നശിച്ചുപോകട്ടെ. കർണ്ണൻ തേരാളിപ്രവരൻ, ഭവാൻ സാരഥിപ്രവരൻ, രണ്ടുപേരും ചേർന്നാൽ ലോകത്തിൽ ആരും നിങ്ങൾക്കു തുല്യരല്ല. വാർഷ്ണേയൻ എല്ലായ്പ്പോഴും, പാണ്ഡവനെ കാക്കുന്നമാതിരി പോരിൽ വൈകർത്തനനായ കർണ്ണനെ ഭവാൻ രക്ഷിച്ചാലും. ഭവാനാകുന്ന സൂതനോടുകൂടി കർണ്ണൻ ദേവേന്ദ്രനോടുകൂടിയ ദേവകൾക്കുപോലും അപ്രധൃഷ്യനായി ഭവിക്കും. പിന്നെ പാണ്ഡവർക്കു പറയാനുണ്ടോ? എന്റെ വാക്കിൽ ഭവാൻ ഒട്ടും ശങ്കിക്കേണ്ടതില്ല."

സഞ്ജയൻ പറഞ്ഞു: "ദുര്യോധനൻ ഇപ്രകാരം പറഞ്ഞപ്പോൾ ശല്യന്നു കോപംവന്നു. മൂന്നായി ചുളിഞ്ഞ നെറ്റിയിലെ വരകൾകൊണ്ട് ഭയങ്കരരൂപനായി കൈകൾ വീണ്ടും വീണ്ടും കുടഞ്ഞ്, ക്രോധത്താൽ ചുവന്ന കണ്ണുരുട്ടി, കുലം, ഐശ്വര്യം, ജ്ഞാനം, ബലം എന്നിവയാൽ ഗർവ്വിതനായ മഹാഭുജനായി ശല്യൻ ഇപ്രകാരം പറഞ്ഞു."

ശല്യൻ പറഞ്ഞു: "ഹേ! ഗാന്ധാരേ, നീ എന്നെ നിന്ദിക്കുകയാണോ? ശങ്കിക്കുകയാണോ? എന്നോടു സൂതനാകുവാൻ ഉറപ്പോടെ നീ പറയുന്നു! എന്നേക്കാൾ മീതെയാണ് കർണ്ണൻ എന്നു വിചാരിച്ച് അവനെ പുകഴ്ത്തുകയും ചെയ്യുന്നു! പോരിൽ എന്നോടു തുല്യനായി ഞാൻ കർണ്ണനെ കണക്കാക്കുന്നില്ല. പോരിൽ എനിക്കു കുറച്ച് കൂടുതലായ അംശം കല്പിച്ചാലും! പോരിൽ ഞാൻ അതു തീർത്ത് വന്നപാടെ പൊയ്ക്കൊള്ളാം. അല്ലെങ്കിൽ ഞാൻ തനിച്ചു പൊരുതിക്കളയാം. പോരിൽ ശത്രുക്കളെ കൊല്ലുന്ന എന്റെ വീര്യം ഭവാൻ കണ്ടാലും. അഭിമാനം മനസ്സിൽവെച്ച് ഹേ! കൗരവാ, എന്നെപ്പോലെയുള്ള ഒരു പുരുഷൻ പ്രവർത്തിക്കുമ്പോൾ അവനിൽ ശങ്കിക്കുന്നതു ശരിയാണോ? അതു വേണ്ടാ! എനിക്കു പോരിൽ അവമാനമൊന്നും ഭവാൻ ഉണ്ടാക്കരുത്. വജ്രകായപ്രായമായ എന്റെ ഉരുണ്ട കൈ നീ കാണുക! എന്റെ വിചിത്രമായ വില്ലും നീ കാണുക! പാമ്പുപോലുള്ള ശരങ്ങളും കണ്ടോളൂ! വായുജവങ്ങളായ കുതിരകളെ പ്പൂട്ടിയതും, സകല സജ്ജീകരണങ്ങളോടുകൂടിയതുമായ എന്റെ തേരു ഭവാൻ നോക്കൂ! ഹേ, ഗാന്ധാരേ, പൊന്നുപതിച്ച എന്റെ ഗദയും ഭവാൻ നോക്കൂ! ഞാൻ ചൊടിച്ചാൽ ഭൂമിതന്നെ തകർത്തുകളയും! പർവ്വതങ്ങളെ പൊടിച്ചുകളയും! എന്റെ തേജസ്സുകൊണ്ടു ഞാൻ കടൽ വറ്റിച്ചുകളയും! ഇപ്രകാരം ശത്രുവധത്തിന്നു കഴിവുള്ളവനായ എന്നെ, പോരിൽ എന്നേക്കാൾ താഴ്ന്ന അതിരഥപുത്രന്റെ സൂതനാക്കുവാനാണോ രാജാവേ, നീ വിചാരിക്കുന്നത്? ഏറ്റവും അന്തസ്സുള്ള പ്രഥമഗണനീയമായ സ്ഥാനത്തല്ലാതെ മറ്റൊരു നിലയിൽ എന്നെ നീ നിയോഗിക്കരുത്. ശ്രേഷ്ഠനായി നിന്ന ഞാൻ പാപിയുടെ ഭൃത്യനായി ഒരിക്കലും നിൽക്കുകയില്ല. പ്രീതിയോടെ വന്നു പാട്ടിൽ നില്ക്കുന്ന മാന്യനെ പാപിയുടെ കീഴിൽ നിർത്തുന്നത് മേലുകീഴുവിട്ട പാപമാണ്. ബ്രഹ്മാവ് മുഖത്തിൽ ബ്രാഹ്മണരെ സൃഷ്ടിച്ചു. കൈയിൽ ക്ഷത്രിയരെ സൃഷ്ടിച്ചു. തുടയിൽ വൈശ്യരെ സൃഷ്ടിച്ചു, കാലിൽ ശൂദ്രരേയും സൃഷ്ടിച്ചു. ആ ജാതിക്കാരിൽ പ്രതിലോമമായി നാലു ജാതിക്കാർ കലർന്ന് ഉണ്ടായിവന്നു. ക്ഷത്രിയന്മാർ രക്ഷിക്കുന്നവരും സംഹരിക്കുന്നവരുമാണ്. അവർ ദാനംചെയ്യുന്നവരുമാണ്. യാഗംചെയ്യുകയും, പഠിപ്പിക്കുകയും, ശുചിയായി പ്രതിഗ്രഹം സ്വീകരിക്കുകയും ചെയ്യുന്നവരാണ് ദ്വിജന്മാർ. ഭൂമിയിൽ ലോകാനുഗ്രഹത്തിന്നു വേണ്ടി ബ്രഹ്മാവ് നിശ്ചയിച്ചവരാണ് ഇവർ. കൃഷിയും, പശുക്കളെ മേയ്ക്കലും, ദാനംചെയ്യലുമാണ് വൈശ്യന്മാരുടെ ധർമ്മം. ഇങ്ങനെയുള്ള വിപ്രന്മാർക്കും, ക്ഷത്രിയന്മാർക്കും, വൈശ്യന്മാർക്കും പരിചാരകന്മാരായി നില്ക്കുന്നവരാണ് ശൂദ്രന്മാർ. അപ്രകാരം ക്ഷത്രിയന്മാരുടെ പരിചാരകന്മാരാണ് സൂതന്മാർ. സൂതന്മാർക്കു ക്ഷത്രിയന്മാർ ഒരി

ക്കലും പരിചാരകന്മാരാവുകയില്ല ആകുവാൻ പാടില്ല! എന്റെ വാക്കു ഭവാൻ കേൾക്കൂ. മൂർദ്ധാഭിഷിക്തനായ ഈ ഞാൻ രാജർഷികുലത്തിൽ ജനിച്ചവനാണ്, മഹാരഥനാണ്, വന്ദിജനങ്ങളാൽ സേവ്യനാണ്, സ്തവ്യനാണ്, പുകഴ്ന്നവനാണ്! അങ്ങനെയുള്ള ഞാൻ ഇത്തരത്തിലുള്ള ഒരുത്തന്ന്, സൂതപുത്രന്ന്, ഹീനകുലജാതന്ന്, ഏഭ്യന്ന്, യുദ്ധത്തിൽ ഞാൻ സാരഥ്യംചെയ്യുകയില്ലെടോ രാജാവേ! അവമാനം ഏറ്റ് ഈ ഞാൻ ഒരിക്കലും യുദ്ധംചെയ്യുകയില്ല, ഹേ, ദുര്യോധനാ! ഞാൻ യാത്ര പറയുന്നു. മംഗളം ഭവിക്കട്ടെ! ഞാൻ ഇതാ എന്റെ വീട്ടിലേക്കു മടങ്ങിപ്പോകുന്നു!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞു പോരിൽ പ്രശോഭിക്കുന്നവനായ ശല്യൻ രാജാക്കന്മാരുടെ മദ്ധ്യത്തിൽനിന്നെഴുന്നേറ്റ് കോപകലിയോടുകൂടി ഇറങ്ങി. ഉടനെ ഇഷ്ടത്താലും ബഹുമാനത്താലും നിന്റെ മകൻ പിടിച്ചുനിർത്തി എല്ലാ കാര്യങ്ങളും നേടുവാൻ പോരുന്ന നല്ല സാമവാക്കു പറഞ്ഞു. 'ഹേ, ശല്യഅമ്മാവാ! അങ്ങ് ഈ പറഞ്ഞതെല്ലാം പരമാർത്ഥമാണ്, യാതൊരു സംശയവും ഇക്കാര്യത്തിലില്ല. എനിക്ക് ഒരഭിപ്രായമുണ്ട് രാജാവേ, അതു ഞാൻ പറയാം. ഭവാൻ ശാന്തനായി കേൾക്കുക. കർണ്ണൻ ഭവാനേക്കാൾ മേലെയല്ല. അതിൽ ഒട്ടും ശങ്ക എനിക്കില്ല. പിന്നെ ഞാൻ ഭവാനെ ശങ്കിക്കുന്നുമില്ല. അനൃതമായതൊന്നും മദ്രരാജാവ് ചെയ്യുകയില്ലെന്നും എനിക്കറിയാം. അങ്ങയുടെ പൂർവ്വന്മാരായ പുരുഷോത്തമന്മാർ ഋതമേ പറയുകയുള്ളൂ. അതുകൊണ്ടാണ് ഭവാൻ 'ആർത്തായനി' യായത് എന്നാണ് എന്റെ ഉറച്ച അഭിപ്രായം. ഹേ മാനദാ! ഭവാൻ മന്നിലുള്ള ശത്രുക്കൾക്കെല്ലാം ശല്യമായി ഭവിച്ചവനാണ്. അതാണു രാജാവേ, ഭവാനെ 'ശല്യൻ' എന്നു വിളിക്കുന്നത്. അല്ലയോ ദാക്ഷിണ്യമുള്ളവനേ, ഭവാൻ മുമ്പേ എന്നോടു പറഞ്ഞുവെച്ച വാക്ക് ഓർക്കുന്നുണ്ടോ? അത് അസത്യമാക്കുകയില്ലെന്നു ഞാൻ വിശ്വസിക്കുന്നു! എന്റെ കാര്യത്തിന്നുവേണ്ടി ഞാൻ ആവശ്യപ്പെടുന്നത് ധാർമ്മികനായ ഭവാൻ ചെയ്താലും. ഭവാനേക്കാൾ വീര്യവാന്മാരല്ല കർണ്ണനും ഞാനും. ഞാൻ അശ്വയന്താവായി ഭവാനെ വരിക്കുകയാണ്. താതാ! കർണ്ണൻ പാർത്ഥനേക്കാൾ ഗുണംകൊണ്ടു മേലെയാണ്. അപ്രകാരംതന്നെ കർണ്ണനേക്കാൾ മേലെയാണ് ഭവാൻ. കർണ്ണൻ അസ്ത്രംകൊണ്ടു പാർത്ഥനേക്കാൾ മേലെയാണ്. അശ്വജ്ഞാനത്തിൽ ഭവാൻ കൃഷ്ണനേക്കാൾ മേലെയാണ്. മഹാശയനായ കൃഷ്ണന്ന് അശ്വജ്ഞാനം എത്രയുണ്ടോ, അതിന്റെ ഇരട്ടി അങ്ങയ്ക്ക് അറിയാം. അതിൽ യാതൊരു വാദവുമില്ല രാജാവേ!"

ശല്യൻ പറഞ്ഞു: "അല്ലയോ ഗാന്ധാരേ! കുരുനന്ദനാ! സൈന്യമദ്ധ്യത്തിൽവെച്ച് എന്നെ ഭവാൻ കർണ്ണനേക്കാൾ മേലെയായി പറഞ്ഞതുകൊണ്ട് ഞാൻ പ്രീതനായിരിക്കുന്നു! യശസ്വിയായ രാധേയന്ന് ഞാൻ ഇതാ സാരഥ്യം ഏല്ക്കുന്നു! ഹേ, വീരാ! നീ എന്നിൽനിന്നു കരുതുന്നമാതിരി പാണ്ഡവശ്രേഷ്ഠനുമായി എനിക്ക് ഒരു കരാറുണ്ട്. അതു കർണ്ണനെപ്പറ്റിയാണ്. ഈ കർണ്ണന്റെ മുമ്പിൽ ശ്രദ്ധയ്ക്കു തക്കതായ വാക്കുകളൊക്കെ ഞാൻ പറയും!"

സഞ്ജയൻ പറഞ്ഞു: "അങ്ങനെയാകട്ടെ! വിരോധമില്ല! എന്ന് നിന്റെ മകൻ മദ്രരാജപുത്രനോട്, കർണ്ണനോടുകൂടി നിന്നു പറഞ്ഞു മഹാരാജാവേ!"

**33. ത്രിപുരാഖ്യാനം** – ദുര്യോധനൻ പറഞ്ഞു: "മദ്രരാജാവേ, ഞാൻ ഇനിയും ചിലതു പറയാം. ഭവാൻ കേട്ടാലും. ദേവാസുരയുദ്ധത്തിൽ പണ്ടു നടന്ന ഒരു സംഭവമാണ് ഞാൻ പറയുന്നത്. ആ ചരിതം എന്റെ അച്ഛനോട് മാർക്കണ്ഡേയമഹർഷി പറഞ്ഞതാണ്. അതു മുഴുവൻ ഞാൻ ഭവാനോടു പറയാം. അതു കേട്ടാൽ ഇപ്പോൾ ഏറ്റ കാര്യത്തിൽ ഭവാന് ഒട്ടും വിഷാദം തോന്നുകയില്ല.

പണ്ട് പരസ്പരം ജയത്തിന്നുവേണ്ടി ഉദ്യമിച്ച ദേവന്മാരും അസുരന്മാരും തമ്മിൽ ഘോരമായ ഒരു യുദ്ധമുണ്ടായി. അതിൽ വെച്ചാണു താരകാസുരൻ വധിക്കപ്പെട്ടത്. ആ പോരിൽ ദേവന്മാർ ദാനവന്മാരെ ജയിച്ചു എന്നുള്ള കേൾവി ഇന്നും ഉണ്ട്.

ദൈത്യന്മാർ ദേവന്മാരോടു പോരിൽ തോറ്റിരിക്കുന്ന കാലത്ത് മറ്റൊരു സംഭവമുണ്ടായി. താരകാസുരന്റെ മക്കളായ മൂന്നുപേർ കമലാക്ഷൻ, താരകാക്ഷൻ, വിദ്യുന്മാലി എന്നീ മൂന്നുപേർ, ശ്രേഷ്ഠമായ നിയമത്തോടുകൂടി ഉഗ്രമായി തപസ്സുചെയ്തു. ആ തപസ്സിന്റെ ഉഗ്രതയാൽ അവരുടെ ശരീരം ശോഷിച്ചു. അവരുടെ ദമം, തപസ്സ്, സമാധി, നിയമം എന്നിവകൊണ്ട് പിതാമഹൻ പ്രസാദിച്ചു വരദനായ ബ്രഹ്മാവ് അവർക്കു വരം നൽകി. അവർ വിശ്വപിതാമഹനായ ബ്രഹ്മാവിനോട് അഭ്യർത്ഥിച്ച വരം 'സർവ്വദാ സർവ്വഭൂതാവദ്ധ്യത്വം' ആയിരുന്നു. അവർ മൂന്നുപേരും ഒപ്പം വരം അഭ്യർത്ഥിച്ചു. ലോകത്തിന്റെ പ്രഭുവും ഈശ്വരനുമായ വിരിഞ്ചൻ അവരോടു പറഞ്ഞു:'അല്ലയോ അസുരേന്ദ്രന്മാരേ, സർവ്വാമരത്വം ഇവിടെ ഇല്ല അസുരന്മാരേ! ഇരിക്കുവിൻ! നിങ്ങൾക്കു രുചിക്കുന്നമാതിരി വേറെ വരം വാങ്ങിക്കുവിൻ.' ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞപ്പോൾ അവർ മൂന്നുപേരും ചേർന്ന് ആലോചിച്ച് സർവ്വലോകേശ്വരനെ കൈകൂപ്പി ഇപ്രകാരം പറഞ്ഞു:'അല്ലയോ ലോകപിതാമഹാ! ഞങ്ങൾക്ക് ഇങ്ങനെ ഒരു വരം അങ്ങു തന്നാലും. ഞങ്ങൾ മൂന്നു പുരത്തിൽ പാർത്ത് ഈ ഉലകിലൊക്കെ സഞ്ചരിക്കുമാറാകണം. അങ്ങയുടെ പ്രസാദംകൊണ്ടു ഞങ്ങൾ ആകാശത്തിൽ ചുറ്റിക്കറങ്ങുന്ന പുരങ്ങളിൽ പാർക്കുമാറാകണം. അങ്ങനെ ഒരായിരം സംവത്സരം ചെല്ലുമ്പോൾ ഞങ്ങളുടെ പുരങ്ങളെല്ലാം ഒരുമിച്ചുകൂടണം. അങ്ങനെ ഒന്നിച്ചുകൂടി നില്ക്കുന്ന സമയത്ത് ഒരേ ഒരു ശരംകൊണ്ട് ഏതു ദേവേശ്വരനാണോ ഹനിക്കുന്നത് അവനായിരിക്കണം ഞങ്ങളുടെ അന്തകൻ. മറ്റാർക്കും ഞങ്ങൾ വദ്ധ്യരാകരുത്. മറ്റൊരു കാലത്തും ഞങ്ങൾ വദ്ധ്യരാകരുത്.' 'അങ്ങനെയാകട്ടെ' എന്നു വരം നൽകി പിതാമഹൻ മറഞ്ഞു. വരം ലഭിച്ചു പ്രീതരായി അവർ തമ്മിൽ കൂടി ആലോചിച്ച് മയൻ എന്ന അസുരശില്പിയെ വരുത്തി. ദേവദാനവപൂജ്യനും വിശ്വകർമ്മാവുമായ ആ ശില്പി, തന്റെ തപോബലത്താൽ മൂന്നു പുരങ്ങളും തീർത്തു. സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും ഇരുമ്പുകൊണ്ടും ഓരോ പുരം തീർത്തു. ദേവലോകത്തു പൊന്നുകൊണ്ടുള്ളത്, ആകാശത്ത് വെള്ളികൊണ്ടുള്ളത്, മന്നിൽ ചക്രസ്ഥമായി ഇരുമ്പുകൊണ്ടുള്ളത്. ഓരോന്നിന്നും നൂറുയോജന നീളവും നൂറു യോജന വീതിയുമുണ്ട്. ഗൃഹങ്ങളും തെരുവുകളും കിടങ്ങുകളും കോട്ടകളും കമാനങ്ങളുമായി ഭംഗിയിൽ പുരം പണിതീർത്തു. തിങ്ങിപ്പാർക്കുന്ന ഗൃഹങ്ങളും ജനനിബിഡമല്ലാത്ത തെരുവീഥികളും പല മേടകളും കോട്ടവാതിലുകളും ഗോപുരങ്ങളും ചേർന്ന് ഭംഗിയായ പുരം നിർമ്മിക്കപ്പെട്ടു. ഓരോന്നിലും വെവ്വേറെ രാജാക്കന്മാർ ശോഭിച്ചു. വമ്പനായ താരകാക്ഷന്നു പൊന്മയമായ പുരവും, കമലാക്ഷന്നു വെള്ളികൊണ്ടുള്ളിതും, വിദ്യുന്മാലിക്ക് ഇരുമ്പുകൊണ്ടുള്ളതും ആയിരുന്നു. ആ മൂന്നു ദൈത്യരാജാക്കന്മാരും മൂന്നു ലോകവും തങ്ങളുടെ തേജസ്സുകൊണ്ട് ആക്രമിച്ചു വാണു. അവർ പ്രജാപതിയെപ്പോലും അവഗണിച്ചു.

ആ പുരങ്ങളിൽ അവർക്കുവേണ്ടി അതുല്യവീരന്മാരായ ദാനവശ്രേഷ്ഠന്മാർ അതാതിടത്തു വന്നുകൂടി. അനേകായിരം കോടി ദാനവന്മാർ ഓരോ പുരത്തിലും വന്നുകൂടി.

മാംസം തിന്നുന്നവരും, ഗർവ്വുകൂടിയവരും, മുമ്പേ ദേവന്മാർ ജയിച്ചവരുമായ അവർ വലിയ ഐശ്വര്യത്തെ മോഹിച്ച് മുപ്പുരദുർഗ്ഗങ്ങളിലെത്തി. അവർക്കെല്ലാവർക്കുമുള്ള എല്ലാ യോഗവും കാക്കുന്നതു മയനാണ്. അവന്റെ കീഴിൽ എല്ലാവരും പേടികൂടാതെ കഴിഞ്ഞുവന്നു. മുപ്പുരത്തിൽ വാണുകൊണ്ട് എന്തു കാര്യം സാധിക്കണമെന്ന് ഏതൊരുത്തൻ വിചാരിക്കുന്നുവോ അവന്ന് അതാതുകാര്യങ്ങൾ മയൻ നടത്തിക്കൊടുത്തു. താരകാക്ഷന്റെ പുത്രനായ ഹരിയെന്നുപേരായ മഹാബലൻ വലുതായ തപസ്സിൽ ഏർപ്പെട്ടു. പിതാമഹൻ അവനിൽ പ്രീതനായി. അവൻ വരം ദേവനോട് അഭ്യർത്ഥിച്ചു. 'ഈ പുരത്തിൽ ഒരു കുളമുണ്ടാകണം. ആ കുളത്തിലിട്ടാൽ ശസ്ത്രഹതന്മാർക്കു ശക്തിവർദ്ധി

ക്കണം.' ഇപ്രകാരമുള്ള ഒരു വരം ഹരി ആവശ്യപ്പെട്ടപ്പോൾ പിതാമഹൻ അതു ദാനംചെയ്തു. ആ വരംവാങ്ങി താരകാക്ഷപുത്രനായ ഹരി 'മൃതസഞ്ജീവനക്കുളം' സൃഷ്ടിച്ചു. ഏതുരൂപത്തിലോ ഏതുവേഷത്തിലോ ദൈത്യർ മരിക്കുന്നത് ആ വേഷത്തിൽ ആ കുളത്തിലിട്ടാൽ ആ വേഷത്തോടൊത്ത് ജീവനോടെ പൊങ്ങിവരും. ആ വരം നേടിയതിന്നുശേഷം അവർ ലോകരെ പീഡപ്പിക്കുവാൻ തുടങ്ങി. വലിയ തപസ്സുകൊണ്ട് സിദ്ധദേവന്മാർക്കു ഭയംനല്കി. അവർക്ക് പോരിൽ ക്ഷയമൊട്ടുമുണ്ടായില്ല. ലോഭവും മോഹവും അവരിൽ വർദ്ധിക്കുകയും ബുദ്ധി പിഴയ്ക്കുകയുംചെയ്തു. നാണംകെട്ടുപോയ അവർ തങ്ങളുടെ സ്ഥിതികളൊക്കെ നാശപ്പെടുത്തി. ദേവന്മാരെ കൂട്ടത്തോടെ തരം കിട്ടുമ്പോഴൊക്കെ അതാതിടങ്ങളിൽനിന്നോടിച്ച് വരംകൊണ്ട് ഗർവ്വികളായി യഥേഷ്ടം സഞ്ചരിച്ചു. ദേവകൾക്ക് ഇഷ്ടപ്പെട്ട എല്ലാ ദേവാരണ്യങ്ങളും പുണ്യർഷീന്ദ്രാശ്രമങ്ങളും, നല്ല നാട്ടിൻപുറങ്ങളും അവരുടെ മര്യാദകളും ഒപ്പം ആ ദുഷ്ടചാരികളായ ദാനവന്മാർ നശിപ്പിച്ചു. ലോകം ഇപ്രകാരം പീഡിക്കെ ശക്രൻ മരുത്തുക്കളോടുചേർന്ന് പുരങ്ങളോട് വജ്രം വിട്ടു പൊരുതി. ചുറ്റുംനിന്ന പൊരുതിയിട്ടും ആ പുരങ്ങൾ ഭേദിക്കുവാൻ ശക്രന്നു കഴിഞ്ഞില്ല. ബ്രഹ്മാവ് വരംകൊടുത്ത പുരമുണ്ടോ ശക്രന്ന് തകർക്കുവാൻ കഴിയുന്നു? ഇന്ദ്രൻ ഭയപ്പെട്ട് പുരങ്ങളെ വിട്ടുപോന്ന് ദേവന്മാരോടുകൂടി പിതാമഹന്റെ അടുത്തേക്ക് അസുരദ്രോഹം അറിയിക്കുവാനായി പോയി. ഉണ്ടായ സംഭവങ്ങളൊക്കെ അവർ പിതാമഹനെ ഉണർത്തിച്ച് ഭഗവാനായ ബ്രഹ്മനോട് അവരെ വധിക്കുന്നതിന്നുള്ള ഉപായം ചോദിച്ചു. അതുകേട്ട് ഭഗവാൻ ബ്രഹ്മദേവൻ ദേവകളോടു പറഞ്ഞു: 'നിങ്ങളെ ദ്രോഹിക്കുന്ന ദുഷ്കീർത്തികൃത്ത് എന്റേയും ദ്രോഹിതന്നെയാണ്. അസുരന്മാർ ദുരാത്മാക്കളാണ്. അവർ എല്ലാവരും ദേവവൈരികളുമാണ്. നിങ്ങളിലോരോ പീഡനിത്യവുംചെയ്ത് നിങ്ങളെ അവർ ദ്രോഹിക്കുന്നു. ഞാൻ എല്ലാ ഭൂതങ്ങളിലും തുല്യഭാവനയുള്ളവനാണ്. അതിൽ നിങ്ങളൊട്ടും സംശയിക്കേണ്ടതില്ല. അധർമ്മിഷ്ഠന്മാരെ ഹനിക്കണമെന്ന് എനിക്കൊരു വ്രതമുണ്ട്. ഒരേയൊരു ശരംകൊണ്ട് ആ ദുർഗ്ഗങ്ങളെല്ലാം തകർക്കണം. അല്ലാതെ വേറെ മാർഗ്ഗമൊന്നുമില്ല. സ്ഥാണുവല്ലാതെ ഒരമ്പുകൊണ്ടു പിളർക്കുവാൻ കഴിവുള്ള വേറെയാരും ഇല്ലതാനും. നിങ്ങൾ ഉടനെ അക്ളിഷ്ടകർമ്മാവും, ജിഷ്ണുവും, ഈശ്വരനുമായ സ്ഥാണു ദേവനെ യോദ്ധാവായി വരിക്കുവിൻ! ആ ദേവൻ ദൈത്യന്മാരെയെല്ലാം കൊല്ലുന്നതാണ്.'

ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞപ്പോൾ ഇന്ദ്രാതികളായ ദേവന്മാർ ബ്രഹ്മാവിനെ മുന്നിൽനടത്തി രുദ്രനെ ശരണംപ്രാപിച്ചു. ശാശ്വതബ്രഹ്മം ചൊല്ലി അവർ വലിയ തപസ്സാരംഭിച്ചു. ഋഷീന്ദ്രരോടുകൂടി ആ ധർമ്മജ്ഞന്മാർ എല്ലാവരുംചെന്ന് മഹേശ്വരനെ, ഉഗ്രമായ വാക്കാൽ സ്തുതിച്ചു. സർവ്വാത്മാവായ മഹാത്മാവിനെ, സർവ്വം വ്യാപിച്ചിരിക്കുന്ന ഈശനെ, നാനാതപോവിശേഷാത്താൽ ആത്മയോഗജ്ഞനെ, ആത്മസാംഖ്യജ്ഞനെ, നിത്യവും വശ്യാത്മാവായ ദേവനെ, തേജോരാശിയായ ഉമാകാന്തനെ അവർ കണ്ടു. അകല്മഷനും ലോകത്തിൽ നിസ്തുല്യാത്മപ്രഭാവനുമായ മഹാദേവനെ അവർ കണ്ടു. ഏകനായ ഭഗവാനെ ബഹുരൂപമായി കല്പിച്ചു. ആത്മാവിൽ മഹാത്മാവിൽ പ്രതിരൂപസ്വരൂപത്തെ അവർ പരസ്പരം കണ്ട് വിസ്മയത്തോടെ നിന്നു. ജഗത്തിന്റെ നാഥനായ അവനെ സർവ്വസ്വരൂപനായിക്കണ്ടു. ദേവബ്രഹ്മർഷികൾ തലകുമ്പിട്ടുകൂപ്പി അവരെ സ്വസ്തി ചൊല്ലി ശങ്കരൻ എഴുന്നേല്പിച്ചു. ഭഗവാൻ ചിരിച്ചുകൊണ്ടു 'ദേവന്മാരേ, നിങ്ങൾ വന്നതിന്റെ കാരണമെന്തെന്നു പറഞ്ഞാലും!' എന്നു പറഞ്ഞു.

ത്ര്യംബകന്റെ അനുജ്ഞവാങ്ങി താന്താങ്ങൾക്കുചിതമായ ആസനങ്ങളിൽ ഇരുന്നതിന്നുശേഷം, ശംഭുവിനെ നമസ്കരിച്ച്, ഇപ്രകാരം പറഞ്ഞു:'ദേവദേവന്നു വന്ദനം! ധന്വിക്കും മന്യുവിന്നും വന്ദനം! പ്രജാപതിയുടെ മുഖം തകർത്തവന്ന് വന്ദനം! പ്രജാപതിനുതന്ന് വന്ദനം! സ്തുതനും, സ്തൂത്യനും, സ്തൂയമാനനും, മൃത്യുവിന്നും ഇതാ വന്ദനം! വിലോഹിതനും, നീലകണ്ഠനും, ശൂലിയുമായ രുദ്രന്നു വന്ദനം! അമോഘനും, മൃഗാക്ഷനും, പ്രവരായുധയോധനും, അർഹനും, ശുദ്ധനും, യക്ഷനും, ക്രഥനുമായ ദേവന്നു വന്ദനം! ദുർവ്വാരണനനും, ശുക്രനും, ബ്രഹ്മചാരിയും, ബ്രഹ്മനും, ഈശാനനും, അപ്രമേയനും, യന്താവായ ചീരവാസനും വന്ദനം! തപോനിത്യനും, പിംഗനും, കൃത്തിവാസനും, വ്രതിയുമായ കുമാരതാതന് വന്ദനം! ത്ര്യക്ഷനും, പ്രവരായുധഹസ്തനും, പ്രപന്നാർത്തിഹരനും, ബ്രഹ്മദ്വേഷിഘ്നാതിയുമായ ശിവന്ന് വന്ദനം! വനസ്പതിക്കു വന്ദനം! നരന്മാരുടെ പതിക്കു വന്ദനം! ഗോപതിക്കു വന്ദനം! യജ്ഞപതിക്കു വന്ദനം! സസൈന്യനും, ഉഗ്രതേജസ്സുമായ ത്ര്യംബകന്നു വന്ദനം! മനസ്സുകൊണ്ടും വാക്കുകൊണ്ടും ക്രിയകൊണ്ടും ഭവാന്റെ കീഴിൽ നില്ക്കുന്ന ഞങ്ങളെ ഭവാൻ തുണച്ചാലും.' സ്വാഗതംകൊണ്ട് അവരെ ഭഗവാൻ കൊണ്ടാടി. 'ദേവന്മാരെ നിങ്ങൾ ഒട്ടും ഭയപ്പെടേണ്ട! പറയുവിൻ! ഞാൻ എന്ത് സഹായമാണ് നിങ്ങൾക്കു ചേയ്യേണ്ടത്? പറഞ്ഞാലും!' എന്ന് ദേവൻ അവരോട് പറഞ്ഞു."

**34. ത്രിപുരവധോപാഖ്യാനം –** ദുര്യോധനൻ പറഞ്ഞു: "വിതൃദേവർഷികൾക്ക് ഈശൻ അഭയം നല്കി. അഭയംനല്കി സൽക്കരിച്ച ശങ്കരനോട് ലോകേശ്വരൻ ഇപ്രകാരം പറഞ്ഞു: അല്ലയോ സർവ്വേശ്വരാ! ഭവാൻ പ്രജാപതിസ്ഥാനം തന്നതുകാരണം ആ സ്ഥാനം ഞാൻ വഹിച്ചു. ദാനവന്മാർക്കു ഞാൻ വലിയ വരം നല്കുകയുംചെയ്തു. മര്യാദവിട്ട അവരെക്കൊല്ലുവാൻ അങ്ങയ്ക്കല്ലാതെ ഇനി മറ്റാർക്കും സാധിക്കുകയില്ല. സർവ്വഭൂതേശ്വരാ! ഭവാനാണ് ഇവരെക്കൊല്ലുവാനുള്ള ശത്രു. ഇവിടെ ഭവാനെ ആശ്രയിച്ചിരിക്കുന്ന ഈ ദേവകളുടെ ക്ഷേമത്തിന്നു വേണ്ടി അല്ലയോ ശൂലിൻ! ഭവാൻ ഈ ദൈത്യന്മാരെ കൊന്നാലും! ദേവന്മാരെ പ്രസാദിപ്പിച്ചാലും! അങ്ങയുടെ പ്രസാദത്താൽ വിശ്വം സുഖംനേടട്ടെ! അല്ലയോ ലോകേശാ! അങ്ങയാണ് ശരണ്യൻ ഞങ്ങൾ അങ്ങയെ ശരണം പ്രാപിക്കുന്നു."

ശിവൻ പറഞ്ഞു: "നിങ്ങളുടെ ശത്രുവർഗ്ഗത്തെ കൊല്ലണമെന്നു തന്നെയാണ് എന്റെ നിശ്ചയം. ഞാൻ ഒറ്റയ്ക്ക് അവരെ കൊല്ലുവാൻ ശക്തനല്ല. അത്രയ്ക്ക് ശക്തരാണ് ആ സുരാരികൾ. എന്റെ അർദ്ധതേജസ്സോടുകൂടിയവരായ നിങ്ങൾ എല്ലാവരും ഒന്നിച്ചു ചേർന്ന് എന്റെ അർദ്ധതേജസ്സും കൂടിച്ചേർന്നാൽ അവരെ നിഗ്രഹിക്കാം."

ദേവകൾ പറഞ്ഞു: "ഞങ്ങൾക്കുള്ള എല്ലാ തേജോബലങ്ങളും ചേർന്നാൽ അതിന്റെ ഇരട്ടി തേജോബലമുള്ളവരാണ് അസുരന്മാരെന്നു ഞങ്ങൾ കണ്ടിരിക്കുന്നു."

ശിവൻ പറഞ്ഞു: "ആ ദുഷ്ടന്മാരെല്ലാവരും വദ്ധ്യരാണ്. നിങ്ങളിൽ ദ്രോഹംചെയ്തവരാണ് അവർ നിങ്ങൾ എന്റെ തേജോബലങ്ങളുടെ പകുതികൊണ്ട് ആ രിപുക്കളെ കൊല്ലുവിൻ!"

ദേവകൾ പറഞ്ഞു: "മഹേശ്വരാ! അങ്ങയുടെ അർദ്ധതേജസ്സു വഹിക്കുവാനുള്ള കഴിവ് ഞങ്ങൾക്കില്ല. അതുകൊണ്ട് ഭവാൻ ഞങ്ങളുടെ ശത്രുക്കളെ ഞങ്ങളുടെ അർദ്ധബലമെടുത്തു കൊന്നാലും."

ശിവൻ പറഞ്ഞു: "എന്റെ അർദ്ധബലമേല്ക്കുവാനുള്ള കഴിവ് നിങ്ങൾക്കില്ലെങ്കിൽ ഞാൻ നിങ്ങളുടെ അർദ്ധബലമേറ്റ് ആ അസുരന്മാരെ കൊന്നേഭക്കാം."

ദുര്യോധനൻ പറഞ്ഞു: 'അങ്ങനെയാകട്ടെ' എന്നു മഹേശ്വരൻ പറഞ്ഞു. ആ ദേവന്മാരുടെയെല്ലാം അർദ്ധതേജസ്സു വാങ്ങി, തേജസ്സുകൊണ്ട് മേലെയായി. ആ ദേവൻ എല്ലാവരെക്കാളും ബലവത്തരനായി. അന്നുമുതൽ ശങ്കരൻ മഹാദേവനെന്ന പേരാൽ അറിയപ്പെട്ടു. പിന്നെ, അമ്പും വില്ലുമെടുത്ത് മഹാദവൻ പറഞ്ഞു: 'തേരിൽക്കയറി ഞാൻ നിങ്ങളുടെ രിപുക്കളെ കൊല്ലാം. അതിന്നു തക്കതായ വലിയ തേരും, വില്ലും, അമ്പും നിങ്ങൾ കാണുവിൻ! ഞാൻ അവരെ താഴെ വീഴ്ത്തിക്കളയാം."

ദേവകൾ പറഞ്ഞു: "അങ്ങ് ത്രൈലോക്യത്തിന്റെ മൂർത്തിയാണ്. അങ്ങുമിങ്ങും ഉള്ളതെല്ലാം ചേർത്ത് അല്ലയോ, ദേവേശ്വരാ! ഭവാൻ ഓജസ്സേറിയ തേരു ചമച്ചാലും!"

ദുര്യോധനൻ പറഞ്ഞു: "അപ്രകാരം ബുദ്ധികൊണ്ട് വിശ്വകർമ്മാവ് കല്പിച്ച ഉത്തമമായ ഒരു രഥം ആ സുരശാർദ്ദൂലന്മാർ ഒരുക്കി. വിഷ്ണു, സോമൻ, വഹ്നി എന്നീ മൂന്നുപേരാൽ ശരം തീർത്തു. അതിൽ ശരത്തിന്റെ മൊട്ട് വിഷ്ണുവും, മുന അഗ്നിയും, ഭല്ലം സോമനുമായി. വിശാലമായ നാടും, നഗരവും, കാടും, മലയും ചൂഴുന്ന ഊഴിയെ (ഭൂതധാത്രിയെ) അവർ തേർത്തട്ടാക്കി. മന്ദരപർവ്വതത്തെ അച്ചുതണ്ടാക്കി, മഹാനദി ജംഘയായി. ദിക്കുകളും വിദിക്കുകളും ആ തേരിന്നു പരിവാരമായി. നക്ഷത്രക്കൂട്ടവും കൃതയുഗവും ഈഷായുഗമായി. നാഗരാജാവായ വാസുകി അമിക്കയറായി. ഉപസ്കരം അധിഷ്ഠാനം എന്നിവ ഹിമവാൻ, വിന്ധ്യൻ എന്നീ പർവ്വതങ്ങളായി. ഉദയാസ്തമയപർവ്വതങ്ങളെ സുരന്മാർ അധിഷ്ഠാനമാക്കി. ഉത്തമമായ ദാനവാലയം (സമുദ്രം) അക്ഷമാക്കി. തേരിന്റെ പരിഷ്കരം സപ്തർഷി മണ്ഡലമായി. ഗംഗ, സരസ്വതി, സിന്ധു, ധുരം, മറ്റു പുഴകൾ, ആകാശം ഇവ തേരിന്നു ഉപസ്കരമായി. രാവ്, പകൽ, കാഷ്ഠ, കല, ഋതുക്കൾ എന്നിവയും ഉപസ്കരമായി. ഗ്രഹഗണങ്ങൾ അനുകർഷമായി, താരകാഗണങ്ങൾ വരൂഥമായി. ധർമ്മാർത്ഥകാമങ്ങൽ ചേർന്ന ദാരുബന്ധം ത്രിവേണുകമായി. പല പൂവും കായുമുള്ള ലതൗഷധികൾ അതിൽ നിന്നു. സൂര്യചന്ദ്രന്മാരെ ചക്രങ്ങളാക്കി. പൂർവ്വപക്ഷത്തേയും അപരപക്ഷത്തേയും രാപ്പകലുകളാക്കി. ധൃതരാഷ്ട്രാദികളായ സർപ്പത്തലവന്മാർ പത്തു ദൃഢേഷകളായി. ദ്യോവ് യുഗമായി. സംവർത്ത കാംബുദം, ധൃതി, സന്നതി, മേധ, സ്ഥിതി, സന്ധ്യ എന്നിവയും യുഗചർമ്മമായി. ചർമ്മം, വസ്ത്രം എന്നിവ ഗ്രഹനക്ഷത്രതാരങ്ങളാൽ വിചിത്രമായ അംബരമായി. സുരാംബുപ്രേതവിത്തേശലോകേശന്മാർ ഹയങ്ങളായി. കാളപൃഷ്ഠൻ, നഹുഷൻ കാർക്കോടകൻ, ധനഞ്ജയൻ, മറ്റു നാഗങ്ങളെന്നിവ കുതിരകളുടെ വാലിന്റെ ബന്ധങ്ങളായി. വിദിക്കും ദിക്കും ഹയരഥക്കടിഞ്ഞാണുകളായി. വഷൾക്കാരം, ഗായത്രി, ശീർഷബന്ധിനി എന്നിവ ചേർന്ന് ചമ്മട്ടിയായി. കുഹു, രാക, സിനീബാലി, സാനുമതി, സുവ്രത ഇവർ അശ്വങ്ങളുടെ യോക്ത്രരോഹകകണ്ടകങ്ങലായി കർമ്മം, സത്യം, തപസ്സ്, അർത്ഥം ഇവ കടിഞ്ഞാണുകളായി. മനസ്സ് അധിഷ്ഠാനമായി സരസ്വതിരത്ഥ്യായി. കാറ്റേറ്റ് ആടുന്ന പതാകകൾ നാനാതരത്തിലുള്ള വർണ്ണവിശേഷങ്ങളായി. മിന്നൽ, ഇന്ദ്രധനുസ്സ് എന്നിവയും അതോടുചേർത്ത് രഥത്തെ ദീപ്തമാക്കി. സംവത്സരത്തെ വൻപേറുന്ന ഈശാനന്ന് മുൻപേ യ്രഞ്ജത്തിൽ കല്പിച്ചു. വില്ലിരമ്പുന്ന ഞാണ് സാവിത്രിയായി. വിലയേറിയ രത്നങ്ങളണിഞ്ഞ ദിവ്യമായ ചട്ട, അഭേദ്യവും അരജസ്കവുമായി. കാലചക്രം പരിഷ്കൃതമായി. കൊടിക്കാലായി പൊന്മയ പർവ്വതമായ മേരു ശോഭിച്ചു. മിന്നൽ മിന്നുന്ന മേഘങ്ങൾ കൊടിക്കൂറകളായി. അവ അധ്വരമദ്ധ്യത്തിൽ അഗ്നിജ്വാകങ്ങളെന്നപോലെ ശോഭിച്ചു.

ഇപ്രകാരമുള്ള ഒരു തേരൊരുക്കിയതു കണ്ട് ദേവകൾ വിസ്മയപ്പെട്ടു. അവർ സർവ്വലോകത്തിന്റേയും തേജസ്സുകളൊന്നായിക്കണ്ട് അത്ഭുതപ്പെട്ടു. ഉടനെചെന്ന് ദേവകൾ ആ മഹാത്മാവിനോട് 'രഥം ഒരുക്കിക്കഴിഞ്ഞു' എന്ന് ഉണർത്തി.

ഇങ്ങനെ ശ്രേഷ്ഠമായ രഥം വിബുധർഷഭന്മാർ ഒരുക്കി. ആ രഥത്തിൽ ശങ്കരൻ തന്റെ ദിവ്യായുധങ്ങളെ വെച്ചു. ആകാശം കൊടിക്കാലാക്കി, അതിൽ നല്ലജാതി ഗോവൃഷത്തെ വെച്ചു. ബ്രഹ്മദണ്ഡം, കാലദണ്ഡം, രുദ്രദണ്ഡം, ജ്വരം എന്നിവയെ തേരിന്റെ നാലുപുറവും രക്ഷയ്ക്കുനിർത്തി. അധർവ്വാംഗിരസന്മാരെ ചക്രരക്ഷകന്മാരാക്കി. ഋഗ്വേദം, സാമവേദം എന്നിവ പുരാണങ്ങളെ മുൻനിർത്തിയും, ഇതിഹാസം, യജുർവ്വേദം എന്നിവയുംകൂടി വൃഷ്ഠരക്ഷകരായി നിന്നു. ദിവ്യങ്ങളായ ദിവ്യവാദ്യങ്ങൾ ചുറ്റും പാർശ്വത്തിലും നിന്ന് സ്തോത്രങ്ങളും, വഷൾക്കാരവും, ഓങ്കാരവും മുഖത്തിന്റെ ശോഭയെ വളർത്തിനിന്നു. ഋതുക്കൾ ആറും ചേർന്ന് സംവത്സരകാർമ്മുകത്തിന്നു തന്റെതന്നെ ഛായയെ പോരിൽ അക്ഷയമായ ഞാണാക്കി. കാലമാണ് രുദ്രഭഗവാൻ. അവന്റെ വില്ലാണ് വത്സരം. അതിനാൽ രൗദ്രമായ കാളരാത്രി കേടറ്റ ഞാണായി. ശരമായി വിഷ്ണു നിന്നു. കൂടെ അഗ്നിസോമകന്മാരും അതിന്റെ അംഗങ്ങളായി നിന്നു. ലോകമെല്ലാം അഗ്നീഷോമമെന്നും വൈഷ്ണവമെന്നും പറയുന്നു. ഭഗവാനായ ഭവാന്ന് ആത്മാവായത് തേജസ്വിയായ വിഷ്ണുവാണ്. അതുകൊണ്ടാണ് ഹരന്റെ വില്ലിന്റെ ഞാണിന്റെ യോഗം വിഷ്ണു സഹിച്ചത്. ആ ബാണത്തിൽ ദുർവ്വിഷഹനായ പ്രഭു തിഗ്മമന്യു വിട്ടു. ഭൃഗ്വംഗിരോമന്യഭവവും ദുസ്സഹവുമായ ക്രോധവഹ്നിയെ വിട്ടു. നീലലോഹിതനും, ധൂമ്രനും, കൃത്തിവാസനും, ഭയങ്കരനും, കോടി സൂര്യന്റെ പ്രകാശമുള്ളവനുമായ ശംഭു തേജസ്സോടെ ഉജ്ജ്വലിച്ചു. ദുശ്ച്യാവൻ, ച്യാവനൻ, ബ്രഹ്മദ്വേഷിഘ്നൻ, ജയി എന്നിങ്ങനെ വിളങ്ങുന്ന ഹരൻ, എപ്പോഴും ധർമ്മാധർമ്മപരന്മാരെ കാക്കുകയും കൊല്ലുകയും ചെയ്യുന്ന ദേവൻ, മനോജവവും, ക്രൂരവും, ഭീമവുമായ ബലവും അത്മഗുണവുംചേർന്ന് ഇപ്രകാരം സ്ഥാണുവായ ഭഗവാൻ, ഭവൻ ശോഭിക്കുന്നു. ഈ ചരാചരജഗത്തെല്ലാം അവന്റെ അംഗങ്ങളെ സംശ്രയിച്ച് ശോഭിച്ചു!

ആ തേര് ഇപ്രകാരം പൂട്ടിയതായിക്കണ്ടപ്പോൾ ചട്ടയിട്ട് വില്ലുമെടുത്ത്, സോമാഗ്നിവിഷ്ണുമയമായ അമ്പെടുത്തു. അപ്പോൾ ദേവകൾ പ്രഭുവിന്നായി പുണ്യഗന്ധമുള്ള വായുവിനെ കല്പിച്ചു. അതുകണ്ടു ദേവകൾക്കുപോലും ഭയമുണ്ടാക്കുന്ന ദേവൻ ഭൂമി പ്രകമ്പിക്കുമാറ് സന്നദ്ധനായി കയറി. അങ്ങനെ രഥത്തിൽക്കയറുന്ന ദേവേശ്വരനെ ഋഷികൾ പുകഴ്ത്തി. ഗന്ധർവ്വദേവഗണങ്ങളും, അപ്സരസ്ത്രീഗണങ്ങളും പുകഴ്ത്തി. ബ്രഹ്മർഷികൾ പുകഴ്ത്തുന്നവനും, വന്ദിവന്ദന ഏറ്റവനും, നൃത്തത്തിൽ വിരുതുള്ള അപ്സരസ്ത്രീകളുടെ നൃത്തങ്ങൾ ഏറ്റവനും, ശോഭിക്കുന്നവനുമായ ആ വരദൻ വാളും, വില്ലും, അമ്പും എടുത്തു ചിരിച്ചുകൊണ്ടു ചോദിച്ചു: 'ആരാണ് സൂതനാകുന്നത്? ഇതുകേട്ടപ്പോൾ ദേവകൾ പറഞ്ഞു: 'അങ്ങ് ആരെയാണോ സൂതനാകുവാൻ കല്പിക്കുന്നത് അവൻ ഭവാന്റെ സൂതനായിക്കൊള്ളും. അതിൽ ഒട്ടും ശങ്കിക്കേണ്ടതില്ല.' ഉടനെ ദേവൻ പറഞ്ഞു: 'എന്നേക്കാൾ മേലേയുള്ളവനാരോ അവനെ നിങ്ങൾ സൂതനാക്കുവിൻ! അതിൽ ഒട്ടും വൈകിക്കൂടാ.'

മഹാത്മാവായ ശംഭു പറഞ്ഞ വാക്കുകേട്ട് ദേവകൾ പിതാമഹനെ പ്രസാദിപ്പിച്ച് ഇപ്രകാരം ഉണർത്തി: 'ദേവദ്വേഷികളുടെ വധത്തിന്ന് അല്ലയോ ദേവാ, ഭവാന്റെ കല്പനപ്രകാരം ഞങ്ങൾ ചെയ്തു. ഞങ്ങളിൽ വൃഷഭദ്ധ്വജൻ പ്രസാദിക്കുകയും ചെയ്തു. വിചിത്രായുധങ്ങൾചേർന്ന് രഥം ഞങ്ങൾ ചമച്ചു. അവന്ന് ഈ തേരിൽ ആരാണു സൂതനാകേണ്ടതെന്ന് അറിയുന്നില്ല. സൂതനാകുവാൻ ദേവസത്തമന്മാരിൽ ഒരാളെ ഭവാൻ നിശ്ചയിച്ചാലും. ഭവാൻ പറഞ്ഞ വാക്കു സഫലമാക്കിത്തരണേ! ഞങ്ങളോടു ഭവാൻ ആദ്യം പറഞ്ഞത് ഓർമ്മപ്പെടുത്തുന്നു, 'നിങ്ങൾക്കു ഞാൻ ഹിതംചെയ്യുന്നതാണ്' എന്ന്.' അത് ഇപ്പോൾ നടത്തിയാലും.

ദേവയുക്തമായ രഥം താങ്ങുവാൻ ഞങ്ങൽ പോരാ. സുരവൈരിഘാതിയായ പിനാകി ആ ദാനവന്മാരോടെതിർക്കുവാൻ ഭയപ്പെടുത്തുമാറു നില്ക്കുന്നു! അപ്രകാരം നാലു വേദങ്ങൾ അശ്വങ്ങളായും, ശൈലത്തോടുകൂടിയ ഭൂമി രഥമായും, നക്ഷത്രജാലങ്ങൾ വരൂഥിയായും, യോദ്ധാവ് ഹരനായും ഇതാ ഒരുങ്ങിനില്ക്കുന്നു. സൂതനെമാത്രം കാണുന്നില്ല. അവരിൽ എല്ലാവരിലും മേലെയുള്ളവൻ സൂതനാകണം. അവൻ തേരു ഭരിക്കണം. ഹരൻ എപ്രകാരം യോദ്ധാവായിരിക്കുന്നവോ അപ്രകാരം ശക്തനായിരിക്കണം സാരഥിയും. സശസ്ത്രങ്ങളായ വില്ലും കവചവും തയ്യാറുണ്ട്. അങ്ങയല്ലാതെ വേറെ ഒരുത്തനേയും സൂതനായി ഞങ്ങൾ കാണുന്നില്ല മഹാത്മാവേ! എല്ലാ ഗുണങ്ങളും ചേർന്നവനാണു ഭവാൻ. വാനവന്മാരിൽ ഉത്തമനുമാണ്. തേരിൽക്കയറി ഉടനെ മുഖ്യമായ കുതിരകളെ നിയന്ത്രിച്ചുകൊണ്ടാലും ദേവകൾക്കു ജയത്തിന്നായും ദേവദ്വേഷികളുടെ വധ

ത്തിന്നായും അങ്ങ് സന്നദ്ധനായാലും' ഇപ്രകാരം ലോകേശപിതാമഹനെ കുമ്പിട്ട് ദേവകൾ സാരഥ്യത്തിനായി പ്രസാദിപ്പിച്ചു.

പിതാമഹൻ പറഞ്ഞു: 'ദേവന്മാരേ! നിങ്ങൾ പറഞ്ഞവാക്കിൽ ഒട്ടും അസത്യമില്ല, കപർദ്ദി പൊരുതുന്ന സമയത്ത് ഞാൻ കുതിരകളുടെ കടിഞ്ഞാൺ പിടിച്ചുകൊള്ളാം. അങ്ങനെ ലോകം സൃഷ്ടിച്ച പിതാമഹൻ ദേവകളാൽ ഇശ്വരന്നു സൂതനാക്കപ്പെട്ടു. ലോകപൂജിതമായ തേരിൽ അവൻ കയറുന്നസമയത്ത് വായുവേഗങ്ങളായ കുതിരകൾ മൂക്കുകുത്തി വീഴുവാൻ ഭാവിച്ചു. സ്വതേജസ്സുകൊണ്ടു ജ്വലിക്കുന്ന ദേവൻ കയറിയതിന്നുശേഷം പിതാമഹൻ ചമ്മട്ടിയും കടിഞ്ഞാണും പിടിച്ചു. ഭഗവാൻ വായുവേഗഹയങ്ങളെ എഴുന്നേൽല്പിച്ച് സ്ഥാണുവിനോട് ഇനിക്കയറാം എന്നു പറഞ്ഞു.

വിഷ്ണുസോമാഗ്നിമയമായ അമ്പെടുത്ത്, വില്ലേന്തി, സ്ഥാണു രഥത്തിൽക്കയറി രിപുക്കളെ വിറപ്പിച്ചു. ദേവേശ്വരൻ കയറിയ സമയത്തു ഋഷികൾ സ്തുതിച്ചു. ഗന്ധർവ്വദേവസംഘങ്ങളും, അപ്സരസ്ത്രീ ഗണങ്ങളും സ്തുതിച്ചു. ശോഭിക്കുന്ന ആ വരദൻ വാളും വില്ലും അമ്പും എടുത്ത് സ്വതേജസ്സുകൊണ്ടു മൂന്നുലോകവും ശോഭിക്കുമാറ് വിളങ്ങി. വീണ്ടും ദേവൻ ഇന്ദ്രാദിദേവകളോടു കല്പിച്ചു. 'കൊല്ലുകയില്ല എന്ന സന്താപം നിങ്ങൾക്ക് ഇനിയൊരിക്കലും വേണ്ട. ഈ അമ്പുകൊണ്ട് അസുരന്മാരെ കൊന്നു എന്നുതന്നെ നിങ്ങൾ ഉറച്ചുകൊള്ളുവിൻ!' 'സത്യംതന്നെ, കൊല്ലപ്പെട്ടു,' എന്ന് ദേവകളും പറഞ്ഞു. പ്രഭുവായ ഭഗവാൻ പറഞ്ഞ മൊഴി ഒരിക്കലും പാഴിലാവുകയില്ല. എന്നു വിചാരിച്ച് ദേവന്മാർ സന്തോഷിക്കുകയുംചെയ്തു.

പിന്നെ ദേവേശൻ ദേവകളോടുകൂടി പുറപ്പെട്ടു. രാജാവേ, കിടയറ്റ തേരിൽക്കയറി പാരിഷദന്മാർ പൂജിക്കുന്ന ദേവൻ യുദ്ധത്തിന്നു പോകുമ്പോൾ അവന്റെകൂടെ മാംസം തിന്നുന്ന ദുരാധർഷന്മാരും, നൃത്തംവെക്കുന്നവരും, ഓടുന്നവരും, തമ്മിൽ തർജ്ജിക്കുന്നവരും, പിൻതുടർന്നു. തപസ്സേറിയ മഹാഭാഗന്മാരും, ഗുണവാന്മാരായ മഹർഷിമാരും, ദേവന്മാരും, മഹാദേവന്റെ വിജയത്തിന്ന് ആശിച്ചു. ലോകത്തിന് അഭയംനല്കുന്ന ദേവൻ യാത്രയായപ്പോൾ ജഗത്തും എല്ലാ ദേവകളും സന്തോഷിച്ചു. പല സ്തുതികൾകൊണ്ടും ദേവേശനെ വാഴ്ത്തുന്ന മഹർഷികൾ അവന്റെ തേജസ്സു വീണ്ടും വീണ്ടും വർദ്ധിപ്പിച്ചു. ആയിരം ഗന്ധർവ്വന്മാരും പതിനായിരവും ലക്ഷവും ഗായകന്മാരും അവൻ ഇഷ്ടപ്പെടുന്ന നാനാവാദ്യങ്ങൾ മുഴക്കി പാടി.

വരദനായ ദേവൻ കയറി അസുരന്മാരുടെ നേരെ ഗമിക്കെ വിശ്വേശൻ പുഞ്ചിരിക്കൊണ്ട് 'നന്ന്! നന്ന്!' എന്നു പറഞ്ഞു: 'ദേവ ദൈത്യന്മാർ വസിക്കുന്നിടത്തേക്കു പോവുക. കുതിരകളെ വിടുക! പോരിൽ ശത്രുക്കളെ കൊല്ലുന്ന എന്റെ കൈയൂക്കു ഭവാൻ കണ്ടാലും.'

ആ ദൈത്യദാനവന്മാർ കാക്കുന്ന മുപ്പുരത്തെനോക്കി മനോജവാശ്വങ്ങളെ വിട്ടു. ആകാശത്തെ വിഴുങ്ങുന്നവിധമുള്ള പൂജ്യഹയങ്ങളാൽ അതിവേഗത്തിൽ ഭഗവാൻ ദേവകളുടെ വിജയത്തിന്നായി ഗമിച്ചു. തേരിൽക്കയറി ത്രിപുരന്മാരുടെ നേർക്ക് ഈശ്വരൻ യാത്രയായപ്പോൾ ദിക്കുകൾ ഒക്കെ നിറയുമാറ് അത്യുച്ചത്തിൽ ശിവന്റെ വൃഷം അലറി. മഹാഭീഷണമായ വൃഷധ്വനി കേട്ട് സുരാരികളായ താരകന്മാർ പേടിച്ചു ചത്തു. വേറെ ചിലർ യുദ്ധത്തിന്നു നേരിട്ടു നിന്നു.

ഈ സമയത്ത് രാജാവേ, സ്ഥാണു കോപത്തോടെ നിന്നു. അപ്പോൾ ജീവജാലങ്ങൾ നടുങ്ങുകയും, മൂന്നു ലോകവും വിറയ്ക്കുകയും ചെയ്തു. ഘോരമായ നിമിത്തം, ബാണം തൊടുത്തപ്പോൾത്തന്നെയുണ്ടായി. സോമാഗ്നി വിഷ്ണുക്കളുടേയും ബ്രഹ്മരുദ്രന്മാരുടേയും, വില്ലിന്റേയും ക്ഷോഭത്താൽ ആ തേര് അല്പമൊന്നിരുന്നു താണു. ഉടനെ നാരായണൻ ശരീരത്തിൽനിന്നിറങ്ങി കാളയുടെ ആകൃതിയെടുത്തു ചെന്ന് ആ വലിയ തേരു പൊക്കി. തേര് അമർന്നസമയത്ത് ശത്രുവീരന്മാരൊത്ത് ആർത്തു പുളച്ചു. സംഭ്രമത്തോടെ ഇതു കണ്ട് ഭഗവാൻ നാന്മുഖൻ വൃഷത്തിന്റെ ചുമലിലും, കുതിരകളുടെ പുറത്തുമായി നിന്നു ശബ്ദിച്ച് പ്രോത്സാഹിപ്പിച്ചു. അപ്പോൾ രുദ്രഭഗവാൻ ദൈത്യപുരത്തെ നോക്കി. വൃഷത്തിന്റേയും അശ്വത്തിന്റേയും ഈശ്വരനായ ഭഗവാൻ കുതിച്ച് മുന്നോട്ടു കയറി. ഭഗവാൻ അപ്പോൾതന്നെ മുലകൾ കൊഴിക്കുകയും കുളമ്പ് രണ്ടായി കീറുകയും ചെയ്തു. അന്നേമുതല്ക്ക് ഗോക്കളുടെ ശുഭമായ കുളമ്പുകൾ രണ്ടായിപ്പിളർന്നു! അശ്വങ്ങൾക്ക് അന്നുമുതൽ മുലകളില്ലാതായി. അത്ഭുതകർമ്മാവായ രുദ്രഭഗവാന്റെ പീഡനത്താലാണ് ഇപ്രകാരം സംഭവിച്ചത്.

ശർവ്വൻ ആ വില്ലുകുലച്ച് ബാണംതൊടുത്ത് പാശുപതാസ്ത്രത്തെ ചേർത്ത് ത്രിപുരത്തെ സ്മരിച്ചു. വില്ലെടുത്ത് രുദ്രൻ ഇപ്രകാരം നില്ക്കുന്ന സമയത്ത് ആയിരം വർഷം തികഞ്ഞ ആ കാലത്ത് പുരങ്ങളെല്ലാം ഒന്നിച്ചുകൂടി. ത്രിപുരത്വം ഏകപുരത്വമായതിൽ മഹാന്മാരായ ദേവന്മാരുടെയിടയിൽ മഹാബഹളമായ ഹർഷാരവമുണ്ടായി.

പിന്നെ ദേവകളും, മറ്റു സിദ്ധന്മാരും, മുനീന്ദ്രരും മഹേശ്വരനെ വാഴ്ത്തി, 'ജയിക്കുക! ജയിക്കുക!' എന്ന് ആശംസിച്ചു. അപ്പോൾ പറഞ്ഞറിയിക്കുവാൻ കഴിയാത്തവിധം ഉഗ്രമൂർത്തിയായി ശോഭിക്കുന്ന ഹരന്റെമുമ്പിൽ മുപ്പുരം കാണപ്പെട്ടു. ലോകേശ്വരനായ ഭഗവാൻ ഉടനെ ആ ദിവ്യമായ ചാപമുലച്ചു മുപ്പുരംനോക്കി മൂന്നു ലോകത്തിന്റെയും സത്തായ ശരം അയച്ചു. ആ മുഖ്യമായ ബാണം വിട്ടസമയത്ത് താഴെവീഴുന്ന മുപ്പുരത്തിൽ ആർത്തനാദം മുഴുത്തു. ദൈത്യവർഗ്ഗത്തോടുകൂടെ മൂന്നു പുരവും ചുട്ട് പശ്ചിമസമുദ്രത്തിൽ തള്ളി. ഇങ്ങനെ ത്രിപുരദഹനം കഴിച്ച് ദൈത്യരെ നശിപ്പിച്ചു.

ത്രിലോകങ്ങളുടെ ഹിതത്തിന്നായി ത്രിപുരന്മാരെ നശിപ്പിച്ച ദേവൻ ഹാഹാ! എന്നു പറഞ്ഞു. ആത്മാവിൽനിന്നുയർന്ന അഗ്നിയെ തടുത്തു. ലോകം ഭസ്മമാക്കല്ലെ എന്നു മുക്കണ്ണൻ പറഞ്ഞു. ലോകരും, മുനിമാരും, ദേവകളും സ്വസ്ഥരായി. ഓജസ്സേറിയ സ്ഥാണുവിനെ അഗ്ര്യമായ വാക്കുകൾകൊണ്ടു സ്തുതിച്ചു. ഭഗവാന്റെ സമ്മതത്തോടുകൂടി എല്ലാവരും പോവുകയും ചെയ്തു. പ്രയത്നത്താൽ പ്രജേശ്വരാദികളായ ദേവകൾ സിദ്ധകാമന്മാരായി.

ഇപ്രകാരം വിശ്വംതീർത്ത മഹേശ്വരൻ, ദേവാസുരഗണാദ്ധ്യക്ഷൻ, ലോകർക്കു മംഗളമരുളി. ലോകധാതാവായ പിതാമഹൻ, ബ്രഹ്മാവ്, പരനും അവ്യയനുമായ ശിവന് സാരഥ്യം വഹിച്ചതുപോലെ ഉടനെ അങ്ങ് രുദ്രന്ന് ബ്രഹ്മദേവൻ എന്നതുപോലെ മഹാത്മാവായ കർണ്ണന്ന് സാരഥ്യം വഹിച്ചാലും. കൃഷ്ണനേക്കാൾ, കർണ്ണനേക്കാൾ, പാർത്ഥനേക്കാൾ ഭവാൻ വിശിഷ്ടനാണ്. നൃപശാർദ്ദൂലാ, ഭവാൻ അതിലൊട്ടും ചിന്തിക്കേണ്ടതില്ല.

രുദ്രതുല്യനായ ശൂരനാണു കർണ്ണൻ. ഭവാൻ നയത്തിൽ ബ്രഹ്മതുല്യനുമാണ്. ദൈത്യരെയെന്നപോലെ അരികളെ ജയിക്കുവാൻ ഭവാന്മാർ ശക്തരാണ്. അല്ലയോ നൃപശാർദ്ദൂലാ, ഭവാൻ ശ്വേതഹയനായ കൃഷ്ണസൂതനെ, കൃഷ്ണൻ തേരാളിയായ അർജ്ജുനനെ മഥിച്ചു കൊല്ലുവാൻ തക്കവിധം ചെയ്താലും. നിന്നിലാണ് കർണ്ണന്റെ നാടും ഞങ്ങളും നില്ക്കുന്നത്. യുദ്ധത്തിലെ ജയവും നിന്നിൽത്തന്നെ നിൽക്കുന്നു. നീ അവന്ന് സാരഥ്യം വഹിച്ചാലും. വേറെയും ഒരു പഴങ്കഥ ഭവാൻ കേട്ടാലും. ധർമ്മിഷ്ഠനായ ഒരു ബ്രാഹ്മണൻ എന്റെ അച്ഛനോടു പറഞ്ഞതാണ് ആ കഥ. ഹേതുവും കാര്യവുംചേർന്ന ആ കഥയുംകൂടി കേട്ട് തീർച്ചയാക്കി ചെയ്താലും. ശല്യാ, അതിൽ യാതൊന്നും വിചാരിക്കാനില്ല.

പണ്ട് ഭൃഗുവംശത്തിൽ ജമദഗ്നി എന്ന ഒരു തപോനിധിയുണ്ടായി. അവന്ന് തേജോഗുണാന്വിതനായി രാമൻ എന്നു പേരായ ഒരു പുത്രനുണ്ടായി. അവൻ ഉഗ്രമായ തപസ്സുചെയ്ത് രുദ്രനെ സന്തോഷിപ്പിച്ചു. അസ്ത്രത്തിന്നുവേണ്ടി ശുദ്ധചിത്തനും, നിയതനും, സംയതേന്ദ്രിയനുമായ അവന്റെ ഭക്തിയാലും, പ്രശമത്താലും ഈശൻ പ്രസന്നനായി. അവന്റെ മനസ്സറിഞ്ഞ ശങ്കരൻ പ്രത്യക്ഷനായി.

ശിവൻ പറഞ്ഞു: 'രാമാ, ഞാൻ സന്തോഷിക്കുന്നു. നന്നായി വരും! നിന്റെ ഉള്ള് ഞാൻ അറിഞ്ഞു. ആത്മാവിനെ ശുദ്ധമാക്കുക, നിനക്ക് നീ വിചാരിച്ചതെല്ലാം നടക്കും. നിന്റെ ആത്മാവ് ശുദ്ധമാകുമ്പോൾ ഞാൻ നിനക്ക് അസ്ത്രങ്ങൾ നല്കുന്നതാണ്. ഞാൻ നല്കുന്ന അസ്ത്രങ്ങൾക്ക് അപാത്രമായ, അസമർത്ഥനായ അവനെ എരിച്ചുകളയും. അതുകൊണ്ട് നീ അതിന്നു പാത്രമാവുക; സമർത്ഥനുമാവുക.'

ഇപ്രകാരം ദേവദേവനായ ശൂലി പറഞ്ഞപ്പോൾ ഭാർഗ്ഗവൻ മഹാത്മാവായ പ്രഭുവിനെ കുമ്പിട്ട് ഇപ്രകാരം പറഞ്ഞു: 'എന്നെ എപ്പോഴാണോ അസ്ത്രം ധരിക്കുവാൻ ശക്തനായി ഭവാൻ കാണുന്നത് അപ്പോൾ ഭവാൻ ശുശ്രൂഷുവായ എനിക്ക് അസ്ത്രം നല്കി അനുഗ്രഹിക്കേണമേ!'

ദുര്യോധനൻ പറഞ്ഞു: "തപസ്സുകൊണ്ടും, ദമംകൊണ്ടും, നിയമംകൊണ്ടും അവൻ ഹോമമന്ത്രങ്ങളോടെ പൂജോപഹാര ബലികൊണ്ട് അനേകായിരം വർഷം ശർവ്വനെ ആരാധിച്ചു. മഹാത്മാവായ ഭാർഗ്ഗവനിൽ ശങ്കരൻ പ്രസാദിച്ചു. ഒരു ദിവസം ശങ്കരൻ ദേവിയോടു പറഞ്ഞു: 'എന്നിൽ എന്നും ഭക്തിയുള്ളവനാണ് ഈ രാമൻ. സുദൃഢവ്രതനുമാണ്.' ഇപ്രകാരം പല പ്രാവശ്യവും രാമന്റെ ഗുണത്തെപ്പറ്റി പ്രശംസിച്ചു. ദേവകളോടും, പിതൃക്കളോടും രാമനോടുള്ള പ്രീതിയെപ്പറ്റി പറഞ്ഞു.

അക്കാലത്ത് ദൈത്യന്മാർ ബലവത്തരന്മാരായി. ദർപ്പമോഹാന്ധരായ അവർ ദേവന്മാരെ വധിച്ചു. അപ്പോൾ ആ ദൈത്യന്മാരെ കൊല്ലുവാൻ ദേവന്മാർ ഒന്നിച്ചു തീരുമാനിച്ചു. ശത്രുവിനെ വെല്ലുവാൻ യത്നിച്ചു. എന്നാൽ അവർ അതിന്നു ശക്തരായില്ല. ദേവന്മാർ പോയി ശൗരീകാന്തനായ മഹേശ്വരനെ കണ്ടു. ശിവനെ ഭക്തിയാൽ പ്രസാദിപ്പിച്ച് ശത്രുക്കളെ സംഹരിക്കേണമെന്നപേക്ഷിച്ചു. മഹാദേവൻ ദേവവൈരികളെ കൊന്നുകൊള്ളാമെന്നേറ്റു. ശങ്കരൻ ഭാർഗ്ഗവനെ വിളിച്ചു പറഞ്ഞു.

ശങ്കരൻ പറഞ്ഞു: 'ദേവാരികളെ, വന്നുചേരുന്നവരെയൊക്കെ കൊല്ലൂ ഭാർഗ്ഗവാ'! ലോകത്തിന്റെ ഹിതത്തിന്നും എന്റെ പ്രീതിക്കുമായി ദൈത്യനിഗ്രഹം ചെയ്യുക.' ഇപ്രകാരം പറഞ്ഞപ്പോൾ ഭാർഗ്ഗവൻ വരദനായ ആ ത്ര്യക്ഷനോടു പറഞ്ഞു: 'സുരേശ്വരാ! അസ്ത്രമില്ലാതെ ഞാൻ എങ്ങനെ ഈ അസുരന്മാരെ കൊല്ലും? എനിക്ക് അവരെക്കൊല്ലുവാൻ എന്തു ശക്തിയാണുള്ളത് അസ്ത്രജ്ഞരാണ് ആ ദൈത്യന്മാരെല്ലാം. ഞാൻ എങ്ങനെ വധിക്കും?'

ശിവൻ പറഞ്ഞു: 'പോകൂ രാമാ! നീ എന്റെ സമ്മതത്തോടെ അവരെയെല്ലാം വധിക്കും! ശത്രുക്കളെ ജയിച്ച് നീ വളരെ ഗുണങ്ങളോടുകൂടിയവനാകും.' ഇപ്രകാരം ശംഭുവിന്റെ കല്പനകേട്ട് ആജ്ഞകൈക്കൊണ്ട് സ്വസ്ത്യയനം ചെയ്ത് രാമൻ ദൈത്യരെ നോക്കിയിറങ്ങി. മറ്റു ദർപ്പബലവാന്മാരായ ദൈത്യരോട് അവൻ പറഞ്ഞു: 'പോരിൽ ഗർവ്വിഷ്ഠന്മാരായ ദൈത്യന്മാരേ, ഞാൻ ഇതാ നിങ്ങളോടു യുദ്ധത്തിന്നായി വന്നിരിക്കുന്നു. നിങ്ങളെ ഞാൻ പോരിന്നു വിളിക്കുന്നു. മഹാസുരന്മാരെ ജയിക്കുവാൻ ദേവേശ്വരൻ വിട്ടവനാണ് ഞാൻ.' ഇപ്രകാരം പോരിന്നു വിളിച്ചപ്പോൾ ദൈത്യന്മാർ യുദ്ധന്നിറങ്ങി. ദൈത്യരെയെല്ലാം യുദ്ധത്തിൽ ഭാർഗ്ഗവൻ കൊന്നുകളഞ്ഞു. വജ്രംപോലെയും അശനിപോലെയുമുള്ള ക്രൂരതരങ്ങളായ ആയുധങ്ങൾകൊണ്ട്, ദൈത്യാസ്ത്രങ്ങളാൽ മുറിവേറ്റ് ഗണിക്കാതെ ദ്വിജോത്തമനായ രാമൻ അവരെ കൊന്നൊടുക്കി. അവനെ സ്ഥാണു കൈകൊണ്ടു തൊട്ടുതലോടിയപ്പോൾ ദേഹത്തിലെ വ്രണങ്ങളെല്ലാം പോയി, നിർവ്രണനായിത്തീർന്നു! ഭാർഗ്ഗവൻ ചെയ്ത പ്രവൃത്തിയാൽ സന്തോഷിച്ച് ദേവദേവേശൻ അവന്നു പലവിധത്തിലുള്ള വരങ്ങൾ നല്കി. ദേവദേവേശനായ ശൂലി സസന്തോഷം കല്പിച്ചു: 'നിന്റെ ദേഹത്തിൽ ശസ്ത്രമേറ്റ് വേദനപ്പെട്ടില്ലേ? അതുകൊണ്ട് നിന്റെ മാനുഷമായ കർമ്മം അവസാനിച്ചു. എന്നിൽനിന്ന് യഥേഷ്ടം ദിവ്യാസ്ത്രങ്ങൾ ഭവാൻ ഗ്രഹിച്ചാലും.' പിന്നെ എല്ലാ അസ്ത്രങ്ങളും ഇഷ്ടപ്പെട്ട വരങ്ങളും നേടി രാമൻ രുദ്രനെ കുമ്പിട്ടു. ആ തപോനിധി ദേവേശന്റെ സമ്മതംവാങ്ങി പോന്നു. ഇപ്രകാരം ആ പഴങ്കഥ ആ മുനി എന്റെ അച്ഛനോടു പറഞ്ഞു. ആ ഭാർഗ്ഗവൻ ഹൃദയം തെളിഞ്ഞ് ആ ധനുർവ്വേദമെല്ലാം മഹാത്മാവായ കർണ്ണന്നു നല്കി. കർണ്ണന്നു വല്ല പാപവും ഉണ്ടായിരുന്നെങ്കിൽ ആ ദിവ്യാസ്ത്രങ്ങളൊന്നും ഭാർഗ്ഗവൻ കർണ്ണന്നു നൽകുകയില്ലായിരുന്നു. കർണ്ണൻ സൂതകുലജനാണെന്ന് ഞാനൊട്ടും ചിന്തിക്കുന്നില്ല. അവൻ ക്ഷത്രിയകുലത്തിൽ ജനിച്ച ദേവപുത്രനാണെന്നാണ് ഞാൻ വിശ്വസിക്കുന്നത്. കുലബോദ്ധ്യത്തിന്നു കളഞ്ഞവനാണെന്നാണ് എന്റെ അഭിപ്രായം. എല്ലാംകൊണ്ടും ശല്യാ, കർണ്ണൻ സൂതവംശജനായി വരില്ല. സകുണ്ഡലനും, സകവചനും, ദീർഘബാഹുവും, രഥീന്ദ്രനും, ആദിത്യാഭനുമായ ഈ വീരനെ ഒരു സൂതനാരി പ്രസവിക്കുകയോ? മാൻപേട പുലിയെ പ്രസവിക്കുമോ? തടിച്ചുരുണ്ട തുമ്പിക്കൈപോലെയുള്ള ഇവന്റെ കൈകളും, സർവ്വശത്രുനിബാർഹണമായ വിരിഞ്ഞ മാറും ഭവാൻ നോക്കൂ! വൈകർത്തനനായ കർണ്ണൻ വെറും നാടനായ ഒരാളല്ല രാജാവേ! രാമശിഷ്യനും, പ്രതാപവാനുമായ വൈകർത്തനൻ മഹാത്മാവാണ് രാജാവേ!"

**35. ശല്യസാരഥ്യസ്വീകരണം** ദുര്യോധനൻ പറഞ്ഞു: "ഇപ്രകാരം സർവ്വലോകപിതാമഹനായ ബ്രഹ്മദേവൻ സൂതനാവുകയും രുദ്രൻ രഥിയാവുകയും ചെയ്തു. രഥിയേക്കാൾ വീരനായവൻ രഥസാരഥിയാകണം. അതുകൊണ്ട് ഹേ നരവ്യാഘ്രാ! ഭവാൻ പോരിൽ കുതിരയുടെ കടിഞ്ഞാൺ പിടിച്ചാലും. ബ്രഹ്മാവിനെ പ്രയത്നപ്പെട്ടു ദേവകൾ വരിച്ചതുപോലെ കർണ്ണനേക്കാൾ മേലേയായ ഭവാനെ ഞങ്ങൾ വരിച്ചതാണ്. ദേവന്മാർ വരിച്ച ഈശനും മേലേയുള്ളവനാണ് പിതാമഹൻ, ഇപ്പോൾ ഭവാൻ രുദ്രനെന്നപോലെയാണു ഞങ്ങൾക്ക്. ഭവാൻ കർണ്ണന്റെ കുതിരകളെ പോരിൽ നടത്തിയാലും."

ശല്യൻ പറഞ്ഞു: "ഞാൻ കേട്ടിട്ടുണ്ട്, പലവട്ടവും കേട്ടിട്ടുണ്ട്. ഈ ഉത്തമമായ ഉപാഖ്യാനം, സുരശ്രേഷ്ഠന്മാരുടെ ഈ ഉപാഖ്യാനം ദിവ്യവും അമാനുഷവുമാണ്. പിതാമഹൻ മഹേശ്വരന്റെ സാരഥ്യം സ്വീകരിച്ചതും ഒരമ്പുകൊണ്ട് അസുരന്മാരെക്കൊന്നതും പണ്ടേതന്നെ ഞാൻ അറിഞ്ഞിരിക്കുന്നു. ഇതെല്ലാം കൃഷ്ണനും അറിവുള്ള കാര്യമാണ്. അന്നു പിതാമഹൻ സൂതനായിത്തീർന്നതും ഭാവിയും ഭൂതവും, എല്ലാ തത്ത്വങ്ങളും കൃഷ്ണൻ അറിയുന്നുണ്ട്. ഇക്കാര്യമൊക്കെ അറിഞ്ഞുതന്നെയാണ് ബ്രഹ്മാവ് രുദ്രന്ന് എന്നവിധം കൃഷ്ണൻ പാർത്ഥന്നു സാരഥ്യം സ്വീകരിച്ചത്. സൂതപുത്രൻ വല്ല വിധത്തിലും കൗന്തേയനെ വധിച്ചുവെന്നു വെക്കുക. എന്നാൽ എന്തുണ്ടാകുമെന്നാണ് ഭവാൻ വിചാരിക്കുന്നത്? പാർത്ഥനെ കൊന്നതായിക്കണ്ടാൽ കൃഷ്ണൻ സ്വയം പൊരുതും. ശംഖുചക്രഗദാപാണിയായ കേശവൻ നിന്റെ വൻപടയെ ചുട്ടുകളയും. മഹാത്മാവായ വാർഷ്ണേയൻ കോപിച്ചടുത്താൽ എതിർ സൈന്യത്തിൽ ഇവിടെ രാജാക്കന്മാർ ആരും നിൽക്കുകയില്ല!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന മദ്രരാജാവിനോട് അരിന്ദമനും മഹാബാഹുവുമായ നിന്റെ പുത്രൻ ദൈന്യമൊന്നും കൂടാതെ പറഞ്ഞു: 'ഹേ മഹാഭുജാ! വൈകർത്തനനായ കർണ്ണനെ നീ നിന്ദിക്കരുത്! സർവ്വശസ്ത്രാർത്ഥവിത്തും സർവ്വശസ്ത്രധരാഗ്ര്യനുമാണ് കർണ്ണൻ. അവന്റെ ചെറുഞാണൊലിയുടെ വമ്പിച്ച മുഴക്കം പാണ്ഡുപുത്രസൈന്യത്തെ വിറപ്പിച്ച് പത്തുദിക്കിലേക്കും ഓടിച്ചുകളയും. മഹാബാഹോ, നീ കണ്ടില്ലേ ഘടോൽക്കചനെ രാത്രിയിൽ കൊന്നത്? അനേകായിരം മായങ്ങൾ പ്രയോഗിച്ച നിശാടവീരനെക്കൊന്നത്? അന്നു കർണ്ണന്റെ മുമ്പിൽ ബീഭത്സുപോലും നിൽക്കുവാൻ ധൈര്യപ്പെട്ടില്ല. അവർ എല്ലാം കർണ്ണനെ വല്ലാതെ ഭയപ്പെട്ടിരുന്നത് നീ കണ്ടതല്ലേ? ബലവനാനായ ഭീമനേയും വില്ലിന്റെ തുമ്പുകൊണ്ട് കുത്തി പേരുവിളിക്കാതെ അവനെ 'പെരുവയറാ, വിഡ്ഢി' എന്നൊക്കെ പറഞ്ഞു. ശൂരന്മാരായ മാദ്രേയരേയും അവൻ പെരുംപോരിൽ ജയി

ച്ചു. എന്തു കാര്യംകൊണ്ടാണാവോ, പോരിൽ കൊല്ലാതെ വിട്ടത്! സാത്വതപ്രവരനായ, വൃഷ്ണിവീരനായ സാത്യകിയേയും അവൻ പോരിൽ തോല്പിച്ച് വിരഥനാക്കി. ധൃഷ്ടദ്യുമ്നൻ മുതലായ സൃഞ്ജയന്മാരേയും അവൻ ചിരിച്ചുംകൊണ്ടു പോരിൽ പലപ്രാവശ്യവും ജയിച്ചു.

ഇങ്ങനെയുള്ള മഹാരഥനെ എങ്ങനെ പോരിൽ പാണ്ഡവന്മാർ ജയിക്കും? അവൻ പോരിൽ ചൊടിച്ചാൽ വജ്രിയെപ്പോലും കൊന്നുകളയും!

അല്ലയോ വീരാ, അങ്ങ് സർവ്വാസ്ത്രജ്ഞാനവും തികഞ്ഞവനാണല്ലോ! എല്ലാവിദ്യകളുടേയും മറുകര കണ്ടവനുമാണ്! ബാഹുവീര്യത്തിൽ ഭവാനോടു തുല്യനായി ആരുമില്ല. അവിഷഹ്യപരാക്രമനായ ഭവാൻ ശത്രുക്കൾക്ക് ഒരു ശല്യമാണ്. അതുകൊണ്ടു ഭവാനെ ശല്യൻ എന്ന് എല്ലാവരും പറയുന്നു. നിന്റെ കൈയൂക്കോടെ ഏറ്റാൽ സാത്വതന്മാർ തകരും! നിന്നേക്കാൾ ബലവത്തരനാണോ കൃഷ്ണൻ? അല്ല! തീർച്ചയാണ്. പാർത്ഥനെക്കൊന്നാൽ കൃഷ്ണൻ സൈന്യത്തെ ഭരിക്കുന്നവിധം, കർണ്ണൻ മരിച്ചാൽ അങ്ങുന്നും പെരുംപടയെ ഭരിക്കണം. എന്തുകൊണ്ടാണ് ഭവാൻ വിചാരിക്കുന്നത്, കൃഷ്ണൻ എന്റെ സൈന്യത്തെ നിർത്തുമെന്ന്? എന്തുകൊണ്ടാണ് അവനെ അങ്ങ് ഹനിക്കുകയില്ലെന്നു വിചാരിക്കുന്നത്? ഭവാൻമൂലം ഞാൻ വീരഭ്രാതാക്കളുടെയും മറ്റ് രാജാക്കളുടേയും പദവിയിലെത്തുവാൻ ആശിക്കുന്നു."

ശല്യൻ പറഞ്ഞു: "അല്ലയോ ഗാന്ധാരേ, സൈന്യമദ്ധ്യത്തിൽ വെച്ച് എന്നെ നീ കർണ്ണനേക്കാൾ മേലെയായി വർണ്ണിച്ചു പറഞ്ഞതിൽ ഞാൻ നിന്നിൽ പ്രീതനായിരിക്കുന്നു. യശസ്വിയായ രാധേയന്റെ സാരഥ്യം ഞാൻ ഇതാ ഏറ്റുകഴിഞ്ഞു. ഹേ വീരാ! പാണ്ഡവശ്രേഷ്ഠനുമായി പോരിൽ നീ കരുതുന്നമാതിരിതന്നെ എനിക്ക് ചിലകരാറുണ്ട്. അതിൽ ഒന്നു കർണ്ണനെപ്പറ്റിയാണ്. അവന്റെ മുമ്പിൽ ഞാൻ ശ്രദ്ധയ്ക്കുതക്കതായ വാക്കുകളൊക്കെ പറയും!"

സഞ്ജയൻ പറഞ്ഞു: "അങ്ങനെയാകട്ടെ!' എന്ന് കർണ്ണനോടുകൂടി നിന്റെ പുത്രൻ എല്ലാ ക്ഷത്രിയന്മാരുടേയും മദ്ധ്യത്തിൽവെച്ച് മദ്രരാജാവിനോട് പറഞ്ഞു. അങ്ങനെ ശല്യൻ സാരഥ്യം കൈയേറ്റ് സമാശ്വസിപ്പിച്ചപ്പോൾ ദുര്യോധനൻ കർണ്ണനെ സസന്തോഷം തഴുകി. വീണ്ടും നിന്റെ പുത്രൻ കർണ്ണനോടു പ്രശംസാപൂർവ്വം പറഞ്ഞു: 'ഇന്ദ്രൻ ദാനവരെയെന്നപോലെ ഭവാൻ പാർത്ഥരേയെല്ലാം കൊന്നാലും!'

ശല്യൻ സാരഥ്യം കൈയേറ്റതിൽ സന്തോഷത്തോടെ കർണ്ണൻ ദുര്യോധനനോടു പറഞ്ഞു:'കവിഞ്ഞ സന്തോഷം ഇല്ലാത്ത മട്ടിലാണ് ശല്യൻ പറയുന്നത്. രാജാവേ, ഭവാൻ ഇദ്ദേഹത്തോട് മധുരമായ വാക്ക് വീണ്ടും പറഞ്ഞാലും!' പിന്നെ രാജാക്കന്മാരിൽ ശ്രേഷ്ഠനും ബലവാനും സർവ്വാർത്ഥകുശലനും പ്രാജ്ഞനുമായ ദുര്യോധനൻ മദ്രരാജാവായ ശല്യനോട് അവിടെയെങ്ങും മുഴങ്ങുമാറ് മേഘഗംഭീരമായ വാക്കുകൾ പറഞ്ഞു: 'അല്ലയോ ശല്യാ'! കർണ്ണൻ ഇന്നു ഫൽഗുനനോടു പോരിന്ന് സജ്ജനായിരിക്കുന്നു! അവന്ന് ഭവാൻ പോരിൽ ഹയഗ്രഹം ചെയ്താലും! എല്ലാറ്റിനേയും കൊന്ന് കർണ്ണൻ ഫൽഗുനനെക്കൊല്ലുവാൻ ഇച്ഛിക്കുന്നു! അവന്ന് സാരഥിയാകുവാൻ ഭവാൻ കനിഞ്ഞാലും! എങ്ങനെയാണോ പാർത്ഥന്ന് കൃഷ്ണൻ ചമ്മട്ടിയേന്തുന്ന മന്ത്രിയായി ശോഭിക്കുന്നത് അപ്രകാരം ഭവാൻ കർണ്ണനെ സംരക്ഷിച്ചാലും.'''

സഞ്ജയൻ പറഞ്ഞു: "ശല്യൻ പിന്നെ നിന്റെ പുത്രനെ പുണർന്ന് ഇപ്രകാരം പ്രീതിയോടെ പറഞ്ഞു."

ശല്യൻ പറഞ്ഞു: "അല്ലയോ പ്രിയദർശനാ! ഗാന്ധാരേ, രാജാവേ, ഭവാൻ ഇപ്രകാരം ചിന്തിക്കുകയാൽ ഭവാന്റെ ഇഷ്ടമെന്തോ അതെല്ലാം ഞാൻ ചെയ്തുകൊള്ളാം. എനിക്കുതക്ക യോഗ്യതയുള്ള കർമ്മത്തിൽ നിയോഗിച്ചാൽ ഞാൻ ആ കാര്യത്തിന്റെ ഭാരം സർവ്വാത്മനാ ചെയ്തുകൊള്ളാം. ഹിതം ഇച്ഛിച്ച് ഞാൻ ഇഷ്ടാനിഷ്ടങ്ങൾ കർണ്ണനോടു പറഞ്ഞാൽ അതൊക്കെ ഭവാനും കർണ്ണനും ക്ഷമിക്കുമാറാകണം."

കർണ്ണൻ പറഞ്ഞു: "ബ്രഹ്മാവ് ഈശനു ചെയ്തപോലെ, കൃഷ്ണൻ പാർത്ഥന്ന് ചെയ്യുന്നതുപോലെ ഭവാൻ എന്നും എനിക്കുവേണ്ട ഹിതം നോക്കിക്കൊള്ളുക മദ്രരാജാവേ!"

ശല്യൻ പറഞ്ഞു: "ആത്മനിന്ദ, ആത്മസൽക്കാരം, പരനിന്ദ, പരസ്തുതി എന്നീ നാലു പ്രവൃത്തികളും ആര്യന്മാർ ചെയ്യാറില്ല. അല്ലയോ വിദ്വൻ, എങ്കിലും ഭവാനു വിശ്വാസത്തിന്നായി ആത്മസ്തവം ചേർന്ന മൊഴികൾ പറയാം; അതു ഭവാൻ ശരിക്ക് കേട്ടാലും. മാതലി ഇന്ദ്രന്റെ സാരഥ്യം വഹിക്കുന്നതിൽ എന്നപോലെ പ്രഭോ! ഞാൻ ശക്തനാണ്! അപ്രമാദമായ പ്രയോഗം കൊണ്ടും, വരാൻ പോകുന്ന ആപത്തിനെ മുൻകൂട്ടിക്കാണുവാനും, അതിന്നുള്ള നിവൃത്തിമാർഗ്ഗം മനസ്സിലാക്കുവാനും, അതനുസരിച്ച് പ്രവർത്തിച്ചു രക്ഷനേടുവാനുമുള്ള കഴിവുകൊണ്ടും ഞാൻ സമർത്ഥനാണ്. യോഗ്യനാണ്! ഞാൻ മഹാമിടുക്കനാണ്. അതുകൊണ്ട് നീ അർജ്ജുനനുമായി പൊരുതുന്ന സമയത്ത് ഞാൻ കുതിരകളെ നടത്താം. അല്ലൽവേണ്ട സൂതപുത്രാ."

**36. കർണ്ണശല്യസംവാദം** ദുര്യോധനൻ പറഞ്ഞു: "അല്ലയോ കർണ്ണാ! ഈ മദ്രരാജാവ് നിന്റെ സാരഥ്യം നട്ത്തും കൃഷ്ണനേക്കാൾ മെച്ചപ്പെട്ട സൂതനാണ് അവൻ. ഇന്ദ്രന്ന് മാതലി എന്നപോലെ ഹര്യശ്വമായ തേരിനെ മാതലി എങ്ങനെ നടത്തുമോ, അതുപോലെ നിന്റെ തേർക്കുതിരകളെ ശല്യൻ ഇന്ന് നന്നായി നടത്തും. നീ യോധനായി തേരിൽ നില്ക്കുമ്പോൾ ശല്യൻ സാരഥ്യം ഏല്ക്കുമ്പോൾ, രഥിശ്രേഷ്ഠനായ ഭവാൻ തീർച്ചയായും പാർത്ഥന്മാരെ പരാജയപ്പെടുത്തും."

സഞ്ജയൻ പറഞ്ഞു: "പിന്നെ വീണ്ടും ദുര്യോധനൻ കാലത്ത് യുദ്ധത്തിന്നു നേരമായപ്പോൾ മദ്രരാജാവിനോട് പറഞ്ഞു: മദ്രരാജാവേ, കർണ്ണന്റെ കുതിരകളെ അങ്ങ് ഗ്രഹിച്ചാലും. നീ രക്ഷിക്കുക! രാധേയൻ കിരീടിയെ ജയിക്കട്ടെ! എന്നു പറഞ്ഞപ്പോൾ ശല്യൻ തേരിനെ കയ്യേറ്റ് 'ആകട്ടെ'! എന്നു പറഞ്ഞു. ശല്യൻ കടിഞ്ഞാണ് പിടിക്കുവാൻ ഏറ്റപ്പോൾ സന്തോഷത്തോടെ കർണ്ണൻ സൂതനോടു പറഞ്ഞു. 'ഹേ, സൂതാ! നീ നമ്മുടെ തേർ പൂട്ടുക' നല്ല ഭംഗിയിൽ ഗന്ധർവ്വനഗരംപോലെ ശോഭിക്കുന്ന ജൈത്രരഥന്നെ മുറയ്ക്ക് ഭദ്രമായി പൂട്ടി ജയാശംസ ചെയ്ത് ആ തേരിനെ വിധിപ്രകാരം മഹാരഥനായ കർണ്ണൻ പൂജിച്ചു. ബ്രഹ്മവാദിയായ പുരോഹിതൻ മുമ്പെ പൂജിച്ച തേരിനെ പ്രദക്ഷിണംവെച്ച് ഒരുങ്ങി സൂര്യോപാസനചെയ്ത്, അടുത്തു നില്ക്കുന്ന ശല്യനോട് കേറിക്കൊള്ളുവാൻ പറഞ്ഞു കർണ്ണന്റെ ദുർദ്ധർഷമായ വലിയ തേരിൽ സിംഹം മലയിൽ എന്നപോലെ തേജസ്വിയായ ശല്യൻ കയറി. ശല്യൻ കയറിയ തന്റെ തേര് നോക്കിക്കണ്ട് കർണ്ണൻ മിന്നൽപ്പിണറുകളുള്ള കാർമേഘപടലത്തിന്റെ ഉപരിഭാഗത്ത് അർക്കൻ എന്നപോലെ വിളങ്ങി. ആദിത്യനും, അഗ്നിയുംപോലെ ശോഭിക്കുന്ന ആ വീരന്മാർ ഒറ്റത്തേരിൽ കയറിയപ്പോൾ ആകാശത്ത് ഒന്നിച്ച് കാറിൽക്കയറിയ സൂര്യാഗ്നികളുടെ പ്രൗഢിയുണ്ടാക്കി. ദ്യുതിമാന്മാരായ ആ മഹാരഥന്മാർ സ്തുതിക്കപ്പെട്ടു. ഋത്വിക്കുകളാലും, സദസ്യരാലും വാഴ്ത്തപ്പെട്ട അവർ യാഗത്തിൽ ശക്രാഗ്നിമാർ എന്നപോലെ ശോഭിച്ചു.

ശല്യൻ കുതിരകളുടെ കടിഞ്ഞാൺപിടിച്ചു നിർത്തുന്ന തേരിൽ കർണ്ണൻ ഘോരമായ വില്ല് ഉലച്ചു പരിവേഷത്തോടുകൂടിയ ആദിത്യനെപ്പോലെ നിന്നു. ആ വലിയ തേരിൽ ശരങ്ങളാകുന്ന രശ്മിയോടുകൂടി നില്ക്കുന്ന പുരുഷർഷഭനായ കർണ്ണൻ മന്ദരപർവ്വതത്തിൽ നില്ക്കുന്ന കതിരവൻപോലെ ശോഭിച്ചു. തേജസ്വിയായ മഹാബാഹു, കർണ്ണൻ തേരിൽക്കയറിയപ്പോൾ ദുര്യോധനൻ അവനോട് ഇപ്രകാരം പറഞ്ഞു:' ഭീഷ്മദ്രോണന്മാർ നടത്താത്ത ദുഷ്കരമായ ക്രിയ പോരിൽ നീ ചെയ്യുക! വീരനായ കർണ്ണാ! ധനുർദ്ധരന്മാർ കാണട്ടെ! ഞാൻ വിചാരിച്ചിരുന്നു ഭീഷ്മദ്രോണന്മാരായ മഹാരഥന്മാർ ഭീമാർജ്ജുനന്മാരെ കൊല്ലുമെന്ന്.

അവർ അതു ചെയ്തില്ല. എന്നാൽ രാധേയാ, വീരാ, ആ വീര കർമ്മം, രണ്ടാമത്തെ ഒരു ഇന്ദ്രനെപ്പോലെ ഭവാൻ ചെയ്താലും. ധർമ്മജനെ പിടിച്ചുകെട്ടി കൊണ്ടുവരിക! കിരീടിയെ കൊല്ലു കയും ചെയ്യുക. ഭീമനേയും യമന്മാരായ മാദ്രയന്മാരേയും കൊല്ലുക! ജയം ഉണ്ടാകട്ടെ! ഭവാനു നന്മവരും! പുരുഷർഷഭാ! പോയാലും! പാണ്ഡുപുത്രന്റെ സൈന്യങ്ങളെയൊക്കെ ഭസ്മ മാക്കിയാലും!

പിന്നെ അനേകായിരം ഭേരികളും വാദ്യഘോഷങ്ങളും മുഴ ങ്ങി. ആകാശത്തു മേഘധ്വനിപോലെ ശബ്ദഘോഷങ്ങൾ പൊങ്ങി.

ദുര്യോധനന്റെ വാക്കു കൈക്കൊണ്ട് തേരിൽ നില്ക്കുന്ന രഥിസത്തമൻ, രാധേയൻ, യുദ്ധദക്ഷനായ ശല്യനോട് ഇപ്രകാരം പറഞ്ഞു:'മഹാബാഹോ! അശ്വങ്ങളെ വിടുക! ഞാൻ കിരീടിയെ ഇന്നു കൊല്ലും! ഭീമനേയും, യമന്മാരേയും, ധർമ്മരാജാവിനേയും കൊല്ലും! ഇന്ന് എന്റെ ബാഹുവീര്യം അർജ്ജുനൻ കാണട്ടെ! നൂറും ആയിരവും കങ്കപത്രബാണം വിട്ട് എല്ലാറ്റിനേയും ഞാൻ കൊന്നുകളയും. ഇന്നു പാണ്ഡുപുത്രക്ഷയത്തിന്നും ദുര്യോ ധനവിജയത്തിന്നുമായി മൂർച്ചകൂടിയ ശരങ്ങളുടെ ഒരു വർഷം തന്നെ നടക്കും.'

ശല്യൻ പറഞ്ഞു: "ഹേ, സൂതനന്ദനാ! നീ എന്താണ് പാണ്ഡുപുത്രന്മാരെ നിന്ദിച്ചുപറയുന്നത്? എല്ലാഅസ്ത്രവും അറിയുന്ന യോഗ്യരും ബലിഷ്ഠരുമായ ധന്വികളെ നിന്ദിക്കാമോ? സത്യവീരന്മാരും അജയ്യന്മാരും, പിന്മാറാത്തവരുമായ യോഗ്യരെ നിന്ദിക്കാമോ? അവർ സാക്ഷാൽ ദേവാധിനാഥനെപ്പോലും വിറ പ്പിക്കുന്നവരാണ്! ഇടിവെട്ടുന്നമാതിരിയുള്ള ഗാണ്ഡീവത്തിന്റെ കടുത്ത ഗർജ്ജിതം, എടോ രാധേയാ, ആ ഗർജ്ജിതം കേട്ടാൽ പിന്നെ നീ ഇങ്ങനെ പറയുകയില്ല. പോരിൽ ധർമ്മജനെക്കണ്ടാ ലും, യമന്മാരെക്കണ്ടാലും നീ ഇങ്ങനെ പറയുകയില്ല. കൂരമ്പു വർഷിച്ച് ആകാശം കാറണിഞ്ഞപോലെയാക്കി ശത്രുക്ഷയം ചെയ്ത് കൈവേഗം കാട്ടി, അസഹ്യരായി പോരിൽ ശോഭിക്കുന്ന മറ്റു രാജാക്കന്മാരേയും കണ്ടാൽ പിന്നെ നീ ഇങ്ങനെ പറയുക യില്ല."

സഞ്ജയൻ പറഞ്ഞു: "മദ്രരാജാവ് പറഞ്ഞ ആ വാക്കു ധിക്കിരിച്ച് അതിന്നു മറുപടിയൊന്നും പറയാതെ'പോവുക! പോവുക!' എന്നു കർണ്ണൻ ശല്യനോട് പറഞ്ഞു."

**37. കർണ്ണശല്യസംവാദം - കർണ്ണന്റെ വീരവാദം, ശല്യൻ കർണ്ണനെ അധിക്ഷേപിക്കുന്നു** സഞ്ജയൻ പറഞ്ഞു: "വില്ലാളിയായ കർണ്ണൻ പോരിന്നു വന്നു നില്ക്കുന്നതു കണ്ടപ്പോൾ സന്തോഷത്തോടെ കൗരവന്മാരൊക്കെ ആർത്തു. പിന്നെ ദുന്ദുഭിനാദത്താലും ഭേരീനാദത്താലും പലതരം ബാണാ രവത്താലും വീരഗർജ്ജനത്താലും പോരിൽ ചത്തൊഴിയു വാൻതന്നെ തീർച്ചയാക്കി നിന്റെ ഭടന്മാർ പുറപ്പെട്ടു. കർണ്ണൻ പുറപ്പെട്ടപ്പോൾ ഭടന്മാരൊക്കെ മോദിച്ചു.

ഉടനെ ഭൂമി കുലുങ്ങി. എല്ലായിടത്തും ഭൂകമ്പംകൊണ്ടു നടുങ്ങുകയും ഭൂമിക്കടിയിൽനിന്ന് ഇരമ്പം കേൾക്കുകയും ചെയ്തു. സൂര്യനിൽനിന്ന് സപ്തഗ്രഹങ്ങളും ഇറങ്ങുന്നതായി ക്കണ്ടു. ആകാശത്തു കൊള്ളിമീൻ ചാടി. ദിക്കുകൾ തീപിടിച്ചു ജ്വലിച്ചു. ഇടിമിന്നലുണ്ടായി. കൊടുങ്കാറ്റു വീശി. മൃഗങ്ങളും പക്ഷിക്കൂട്ടങ്ങളും നിന്റെ സൈന്യത്തെ ഇടത്തുവെച്ചു. ഇങ്ങനെ മഹാഭയത്തിന്റെ സൂചനകൾ പ്രത്യക്ഷമായി. കർണ്ണൻ പുറപ്പെട്ട സമയത്ത് കുതിരകൾ മന്നിൽ വീണു. ഭയങ്കരമായി ഒരു അസ്ഥി വർഷം ആകാശത്തുനിന്നു ഭൂമിയിൽ വർഷിച്ചു. അസ്ത്രങ്ങൾ ജ്വലിക്കുകയും കൊടിമരങ്ങൾ കുലുങ്ങുകയുംചെയ്തു. കുതി രകളും ആനകളും കണ്ണുനീരൊഴുക്കി നിന്നു. ഇങ്ങനെ പലതരം ഉഗ്രപാതങ്ങൾ ദാരുണങ്ങളായി വെളിവായി. എല്ലാം കൗരവനാ ശത്തെക്കുറിക്കുന്ന ഉൽപാതങ്ങളായിരുന്നു. എന്നാൽ വിധിക്ക ധീനരായ അവർ അതൊന്നും അത്ര സാരമാക്കിയില്ല. പാണ്ഡ വന്മാരുടെ തോൽവി നിശ്ചയംതന്നെ എന്നു കൗരവർ വിചാരിച്ചു.

രഥത്തിൽ സ്ഥിതിചെയ്യുന്നവനും ശത്രുവീരന്മാരെ കൊല്ലു ന്നവനും ഭീഷ്മദ്രോണന്മാരുടെ വീഴ്ചകണ്ടവനും ജ്വലിക്കുന്ന സൂര്യനെപ്പോലെയും അഗ്നിയെപ്പോലെയും പ്രകാശിക്കുന്നവ നുമായ വൈകർത്തനൻ, രഥികുഞ്ജരൻതന്നെയാണ് രാജാവേ! അവൻ പാർത്ഥന്റെ അത്ഭുതകർമ്മങ്ങളെ ചിന്തിച്ച്, മാനവും ഗർവ്വുംപൂണ്ട്, വെന്തുനീറുമാറു നെടുവീർപ്പിട്ട്, ശല്യനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഞാൻ കോപിച്ച് വജ്രിയായ ഇന്ദ്രനോടു പോലും പോരാടും. ഭീഷ്മാദ്യന്മാരെ വീഴ്ത്തിയതുകണ്ടിട്ട് എന്റെ മനസ്സിന്റെ അസ്ഥിരത്വം എന്നെ വിടുന്നില്ല. വില്ലുമായി തേരിൽ നില്ക്കുന്ന ഞാൻ പേടിക്കുകയില്ല. മഹേന്ദ്രവിഷ്ണുപ്രഭന്മാരും മാന്യന്മാരും തേര്, ആന, കുതിര എന്നിവയെ തകർക്കുന്നവരും അവദ്ധ്യരുമായ ആ മഹാരഥന്മാർ ശത്രുക്കളാൽ ക്ഷതരായി എന്നതുകൊണ്ടൊന്നും ഞാൻ ഭയപ്പെടാൻപോകുന്നില്ല. ബലാ ഢ്യന്മാരായ രാജാക്കന്മാരെ സൂതന്മാരോടും കുതിരകളോടും രഥ ങ്ങളോടും ആനകളോടുമൊപ്പം വധിച്ചതുകണ്ട് എന്തുകൊ ണ്ടാണ് മഹാസ്ത്രജ്ഞാനമുള്ളവനും ഗുരുപുംഗവനുമായ ദ്രോണൻ അവരെ വധിക്കാഞ്ഞത്? മഹാരഥനായ ദ്രോണനെ പ്പറ്റി ഞാൻ ഈ യുദ്ധത്തിൽ സ്മരിക്കുകയാണ്. പരമാർത്ഥം ഞാൻ പറയാം. കുരുവീരന്മാരേ! നിങ്ങൾ കേൾക്കുവിൻ! ഭയങ്ക രനായ അർജ്ജുനൻ, കാലന്നുതുല്യനായ ഫൽഗുനൻ എതിർത്തുവരുമ്പോൾ അവനെ വീഴ്ത്തുവാൻ അവർക്കാർക്കും തന്നെ അതിന്നുള്ള കെല്പില്ല. അതുകൊണ്ടാണ് അവനെ വീഴ്ത്താഞ്ഞത്! ശിക്ഷ, അപ്രമാദം, ധൃതി, ശക്തി എന്നിവ യെല്ലാം ദ്രോണനിലുണ്ട്. മഹാസ്ത്രജാലങ്ങളുമുണ്ട്. ആ മാന്യനും മൃതനായി. മറ്റുള്ളവരൊക്കെ പിന്നെ എന്തിന്നുകൊ ള്ളാം. എല്ലാം ആതുരപ്രായന്മാർതന്നെ!

നാശമില്ലാത്ത ഒന്നിനേയും ഞാൻ ഇതോർക്കുമ്പോൾ കാണുന്നില്ല. ലോകത്തിൽ നിത്യമായ കർമ്മയോഗംകൊണ്ട് എന്തു സംഭവിച്ചുകൂടാ? സൂര്യോദയം കണ്ണിന്നുമുമ്പിൽ കണ്ടാൽപ്പോലും വിശ്വസിക്കുവാൻ തോന്നുന്നില്ല. ആചാര്യനെ കൊന്നുവീഴ്ത്തിയതു കണ്ടവനായ എനിക്ക് പിന്നെങ്ങനെ ഇതൊക്കെ വിശ്വസിക്കുവാൻ കഴിയും? മഹാസ്ത്രം മാത്രമല്ല, ബലം, പരാക്രമം, നീതിയോഗം, ശക്തമായ ആയുധങ്ങൾ ഇവ യൊന്നും നരന്റെ സുഖത്തിന്നു പര്യാപ്തങ്ങളല്ല. എന്തു കൊണ്ടെന്നാൽ, ശത്രുക്കൾ ഗുരുവെ വധിച്ചുകളഞ്ഞില്ലേ? പരാ ക്രമത്തിൽ ഹുതാശനെപ്പോലെയും അർക്കനെപ്പോലെയും ശോഭിക്കുന്നവനും മുകുന്ദൻ, ദേവേന്ദ്രൻ എന്നിവരോടു തുല്യനും നയത്തിൽ ഗുരുശുക്രന്മാരെപ്പോലെയുള്ളവനുമായ ആ മഹാനേയും രക്ഷിക്കുവാൻ അസ്ത്രശക്തിക്കു കഴിഞ്ഞില്ല ല്ലോ. ആർത്തും കേണും കുട്ടികളെപ്പോലെയും പെണ്ണുങ്ങളെ പ്പോലെയും തോറ്റു കരഞ്ഞുകൊണ്ട് കുരുക്കൾ പൗരുഷംകെ ട്ടിരിക്കുമ്പോൾ ഞാനെന്താണു ചെയ്യേണ്ടതെന്ന് എനിക്കറിയാം. ഹേ, ശല്യാ! അങ്ങ് രഥം ശത്രുസൈന്യത്തിലേക്കു നടത്തുക. എവിടെയാണോ സത്യസന്ധനായ രാജാവു നില്ക്കുന്നത്, എവി ടെയാണോ ഭീമാർജ്ജുനന്മാരും നില്ക്കുന്നത്, എവിടെയാണോ വാസുദേവനും സാത്യകിയും യമന്മാരും സൃഞ്ജയന്മാരും നില്ക്കുന്നത്, അവിടെച്ചെന്നെതിർക്കുവാൻ കെല്പുള്ളവർ ആരുണ്ട് ഈ ഞാനല്ലാതെ? അതുകൊണ്ട് വേഗത്തിൽ പാണ്ഡു പാഞ്ചാലസൃഞ്ജയസമൂഹത്തിന്റെ മുമ്പിലേക്കായി ഉടനേ പോവുക ശല്യാ! ഞാൻ അവരെ കൊല്ലും, അല്ലെങ്കിൽ ദ്രോണൻ പോയവഴിക്ക് കാലപുരിയിലേക്കു ഞാൻ പോകും. രണ്ടാലൊന്ന് ഇന്നു നടക്കും! ആ ശൂരന്മാരുടെ നടുവിൽ ചെന്നുകയറാതിരി ക്കുന്നവനല്ല ഞാൻ ശല്യാ! മിത്രദ്രോഹം ഞാനൊരിക്കലും പൊറുക്കുകയില്ല. ഞാൻ പ്രാണൻ കളഞ്ഞും എതിർക്കും! ദ്രോണന്റെ പിമ്പേ പോവുകയാണെങ്കിൽ പോകട്ടെ! പ്രാജ്ഞനും മൂഢനും അന്തകൻ സൽക്കരിക്കുമ്പോൾ മോക്ഷം കിട്ടുകയില്ല. അതുകൊണ്ട് എടോ യോഗ്യാ, ഞാൻ പാർത്ഥനോടേല്ക്കുക യാണ്. തലയിലെഴുത്ത് മാറ്റിയെഴുതാൻ നമുക്കു കഴിയുകയി ല്ലല്ലോ! എന്നിൽ മംഗളമായമട്ടിലാണ് വിചിത്രവീര്യപുത്രന്റെ പുത്രൻ പെരുമാറിയത്. അവന്റെ കാര്യത്തിന്നുവേണ്ടി ഞാൻ

ഏറ്റവും ഇഷ്ടപ്പെട്ടതും ദുസ്ത്യജവുമായ പ്രാണൻ കളയുവാനൊരുങ്ങിയിരിക്കുകയാണ്. പുലിത്തോലണിഞ്ഞതും അച്ചുകോൽ ഇരമ്പാത്തതും സ്വർണ്ണത്രികോശവും വെള്ളിത്രിവേണുവുമായ ഉത്തമരഥം നല്ല കുതിരകളോടുകൂടി മുമ്പേ രാമൻ എനിക്കു തന്നിട്ടുണ്ട്. ചിത്രങ്ങളായ വില്ലുകളും ഗദയും ഘോരമായ ബാണങ്ങളും വാളും ദീപ്തമായ ആയുധവും ഉഗ്രസ്വനം കൂട്ടുന്ന ശുഭ്രമായ ശംഖും സിതാശ്വങ്ങളോടുകൂടി ശുഭ്രമായ തുണികൊണ്ട് മനോജ്ഞവുമായി ശോഭിക്കുന്ന ഈ തേരിൽ നിന്നുകൊണ്ട് കിരീടിയുമായി പോരിലേറ്റ് ശക്തിയാൽ ഞാൻ അവനെ വധിക്കുന്നതാണ്. സർവ്വക്ഷയംചെയ്യുന്ന മൃത്യു സൂക്ഷിച്ച് ആ പാണ്ഡവനെ രക്ഷിക്കുന്നതായാലും ഞാനവനെ പോരിലേറ്റു കൊന്നുകളയും. അല്ലെങ്കിൽ ഭീഷ്മാദികളെ അനുഗമിച്ച് കാലപുരിയിലേക്കു പോകും. യമൻ, വരുണൻ, കുബേരൻ, ഇന്ദ്രൻ എന്നിവർ തങ്ങളുടെ സൈന്യങ്ങളോടുകൂടി മഹാരണത്തിൽ വിജയനെ സഹായിക്കുവാനെത്തിയാലും എനിക്കതിൽ ഭയമൊന്നുമില്ല. എന്തിനധികം പറയുന്നു, ഞാൻ അവരേയും അവനേയും ഒപ്പം കൊന്നൊടുക്കും."

സഞ്ജയൻ പറഞ്ഞു: "യുദ്ധസന്നദ്ധനായ അവന്റെ ആത്മപ്രശംസ കേട്ട് ശല്യൻ പൊട്ടിച്ചിരിച്ച് നിന്ദാഗർഭമായ സ്വരത്തോടെ തടഞ്ഞ് അതിന്നു തക്കതായ മറുപടി പറഞ്ഞു."

ശല്യൻ പറഞ്ഞു: "എടോ കർണ്ണാ! മേനിപറഞ്ഞതു മതി! മതി! നീ തിടുക്കപ്പെട്ട് ഈ പറയുന്ന വാക്കുകളൊന്നും യുക്തമല്ല! ആ നരവരനായ കിരീടിയെവിടെ? പുരുഷാധമനായ നീയെവിടെ? എന്തോ കഥ? മുരവൈരി കാക്കുന്ന യാദവപുരിയിൽ കയറിച്ചെന്ന്. സുരപത്തനംപോലെയുള്ള ദ്വാരകയിൽച്ചെന്ന്, പടയിൽ ജയിച്ച് സുഭദ്രയെ നേടുവാൻ വിജയന്നല്ലാതെ മറ്റാർക്കു കഴിയും?

ത്രിഭുവനസ്രഷ്ടാവായ ഈശ്വരന്നും, ഈശ്വരനായ ഭവാനെ ആര് പോരിന്നു വിളിക്കുവാൻ ധൈര്യപ്പെടും? മൃഗവധകലഹത്തിൽ ഇന്ദ്രനെപ്പോലെ ഉശിരുള്ളവനായ അർജ്ജുനനല്ലാതെ അതിന്നു ധൈര്യപ്പെടുന്നവനായി ആരുണ്ട്? അസുരന്മാർ, സുരന്മാർ, സർപ്പങ്ങൾ, മർത്ത്യർ, ഗരുഡന്മാർ, പിശാചുക്കൾ, നിശാടന്മാർ, യക്ഷന്മാർ ഇവരെ ശരനിരകൾ ചൊരിഞ്ഞു ജയിച്ച് അഗ്നിക്കു പ്രിയപ്പെട്ട ഹവ്യം നല്കിയവനാണ് അർജ്ജുനൻ!

എന്താ കർണ്ണാ, നിനക്കോർമ്മയില്ലേ? അതൊക്കെ നീ മറന്നോ? അന്നു ശത്രുക്കൾ പിടിച്ചുകെട്ടിക്കൊണ്ടുപോയ ദുര്യോധനനെ സമർത്ഥനായ അർജ്ജുനൻ വിടുവിച്ചത് നിനക്കോർമ്മയില്ലേ? രവിസദൃശങ്ങളായ ശരങ്ങൾകൊണ്ട് കൗരവപ്പടയിലെ വിരോധികളെ അവൻ ജയിച്ചതോർമ്മയില്ലേ? ആദ്യം പടയിൽ നീ ഓടിപ്പോയില്ലേ? പിന്നെ ഗന്ധർവ്വന്മാരെ പോരിൽ വെന്ന് കലഹപ്രിയരായ ധാർത്തരാഷ്ട്രന്മാരെ അർജ്ജുനൻ വിടുവിച്ചു കൊണ്ടു പോന്നത് നിനക്കോർമ്മയില്ലേ? വളരെ സൈന്യങ്ങളും വാഹനങ്ങളുമായി ചെന്ന നിങ്ങളെ ആ പുരുഷശ്രേഷ്ഠൻ ഗോഗ്രഹണത്തിൽ ഗുരുസൂതനേയും, ഗുരുവിനേയും, ഭീഷ്മനേയും മറ്റുള്ളവരേയും ഒക്കെ ജയിച്ചില്ലേ? അന്ന് നീ ജയനെ ജയിച്ചുവോ? ഇനി ഇതാ, നിനക്ക് വേറെ ഒരു സംഗരം വരുന്നു അത് നിന്റെ മരണത്തിന്നുള്ള യുദ്ധമാണ്. ആ ശത്രുക്കളെ ഭയപ്പെട്ട് നീ ഓടുകയില്ലെങ്കിൽ ഈ പടയിൽ അടങ്ങും, അവസാനിക്കും സൂതപുത്രാ! അതിൽ എനിക്കൊട്ടും സംശയമില്ല!"

സഞ്ജയൻ പറഞ്ഞു: "ഇങ്ങനെ മദ്രരാജാവ് ഉള്ളുണർന്ന് രിപുക്കളെ കീർത്തിച്ചുപറയുന്നതു കേട്ടപ്പോൾ പെട്ടെന്ന് ചൊടിയോടുകൂടി കുരുഭടസേനാനിയായ ആ പരന്തപൻ ഉത്തരം പറഞ്ഞു."

കർണ്ണൻ പറഞ്ഞു: "എന്തിനീ വെറുംവാക്കു പറയുന്നു? മതി മതി പറഞ്ഞത്. ഞങ്ങൾ തമ്മിലുള്ള യുദ്ധമല്ലേ നടക്കുവാൻ പോകുന്നത്. അതിൽ അവനെന്നെ ജയിക്കട്ടെ. എന്നിട്ട് അങ്ങയുടെ വികത്ഥനം സുകത്ഥനമാകട്ടെ!"

സഞ്ജയൻ പറഞ്ഞു: "'എന്നാൽ, അങ്ങനെയാകട്ടെ!' എന്നു പറഞ്ഞ് ശല്യൻ മിണ്ടാതെ അടങ്ങിയിരുന്നു. 'ശല്യാ, പോയാലും' എന്ന് യുദ്ധോദ്യമത്തിൽ ബദ്ധപ്പെട്ട് കർണ്ണൻ കാട്ടി. ഉടനെ ശത്രുവിന്റെ നേർക്ക് ശല്യസാരഥി രഥം വിട്ടു. ഇങ്ങനെ സൂര്യനെന്ന മട്ടിൽ ശത്രുക്കളെ ഉടനെ മുടിക്കുവാൻ മുതിർന്നു. വ്യാഘ്രത്തിന്റെ തോലുകൊണ്ടുപൊതിഞ്ഞതും വെള്ളക്കുതിരകളെപ്പൂട്ടിയതുമായ ആ തേരിൽക്കയറി കർണ്ണൻ പ്രീതനായി ചെന്നെത്തി. അവിടെ അവൻ പാണ്ഡവസൈന്യത്തെക്കണ്ട് വെമ്പലോടുകൂടെ പാർത്ഥനെവിടെ? എന്നു ചോദിച്ചു."

**38. കർണ്ണാവലേപനം –** സഞ്ജയൻ പറഞ്ഞു: "പോകുന്നവഴിക്ക് കർണ്ണൻ സൈന്യങ്ങൾക്ക് ഹർഷമുണ്ടാക്കുന്നവിധം ഓരോരുത്തനോടും 'പാണ്ഡുപുത്രനെക്കണ്ടുവോ,' 'പാർത്ഥനെക്കണ്ടുവോ നിങ്ങൾ?' എന്നു ചോദിച്ചു."

കർണ്ണൻ പറഞ്ഞു: "ഇന്ന് ആര് ആ മഹാനായ അർജ്ജുനനെ എനിക്കു കാട്ടിത്തരുന്നുവോ, അവന്ന് ഞാൻ ഇഷ്ടപ്പെട്ട് ചോദിക്കുന്ന ധനം നല്കും! അവനതിൽ സന്തോഷിക്കുമെങ്കിൽ പിന്നെയും ഞാൻ രത്നംപതിച്ച വണ്ടി അവന്നു കൊടുക്കും! പാർത്ഥനെ കാണിച്ചുതരുന്നവന്ന് ഞാൻ നിത്യവും ഒരു പറ പാൽ കറക്കുന്ന നൂറു പശുക്കളെ കൊടുക്കും. പാർത്ഥനെ കാണിച്ചുതരുന്നവന്ന് ഇഷ്ടമാണെങ്കിൽ, ഞാൻ അവന്ന് നൂറു ഗ്രാമങ്ങൾ നല്കാം. അവന്നു വീണ്ടും വെള്ളപ്പെൺകുതിരകളെപ്പൂട്ടിയ തേരും നല്കാം. പാർത്ഥനെ കാണിച്ചുതരുന്നവന്ന് അഞ്ജനനിറത്തിലുള്ള കുതിരകളെ നല്കും. നൂറു പൊന്നുകൊണ്ടുള്ള ആനയും, നൂറു സ്വർണ്ണപ്പശുക്കളേയും വേറെ നല്കും. പതക്കംകെട്ടി കൊട്ടും പാട്ടും പഠിച്ച് ഭംഗിയിൽ ചമഞ്ഞ യൗവനപൂർണ്ണകളായ നൂറു പെണ്ണുങ്ങളെ ഞാൻ നല്കാം, പാർത്ഥനെ കാണിച്ചുതരുന്നവന്ന് അവന്ന് അതിൽ തൃപ്തിയുണ്ടെങ്കിൽ! നൂറാനയും, നൂറ് തേരും, നൂറു കുതിരകളും ഞാൻ കൊടുക്കും. ഇണങ്ങിയ അവയെ കൊമ്പിന്മേൽ സ്വർണ്ണംകെട്ടിയ നാനൂറ് പശുക്കളെ പെൺകിടാങ്ങളോടുകൂടി നല്കാം. പാർത്ഥനെവിടെയാണെന്നു കാണിച്ചുതന്നാൽ മതി. അഞ്ഞൂറു വെള്ളക്കുതിരകളെ വേറെയും നല്കാം, അർജ്ജുനനെ കാട്ടിത്തരുന്നവന്ന്. പൊന്നിൻകോപ്പിട്ടു മിന്നുന്ന മണിഭൂഷണങ്ങളുള്ള ഇണങ്ങിയ പതിനെട്ടു കുതിരകളെ വേറേയും നല്കാം. പാർത്ഥനെ കാണിച്ചുതരുന്നവന്ന്! കോപ്പുകളണിഞ്ഞു വിളങ്ങുന്ന പൊന്നിൻതേര് ഞാൻ കൊടുക്കാം. കാംബോജാശ്വങ്ങളെപ്പൂട്ടിയ ഒരു തേരു നല്കാം. ഏതു വേണമെങ്കിലും പാർത്ഥനെ കാണിച്ചുതരുന്നവന്നു നല്കാം. പിന്നെ, വേറെ ഒരു അറുനൂറ് ആനയേയും കൊടുക്കാം. പൊന്നിൻകോപ്പുകൊണ്ടു മൂടി, പൊന്മാലയണിഞ്ഞ്, അപരാന്തത്തിലുണ്ടായി, ആനക്കാർ പാട്ടിൽവെച്ച ആനകളെ അവർക്കിഷ്ടമാണെങ്കിൽ നല്കാം. അർജ്ജുനനെ കാണിച്ചുതരുന്നവന്ന് ഞാൻ വൈശ്യഗ്രാമം പതിന്നാലെണ്ണവും, അവന്ന് ഇഷ്ടമാണെങ്കിൽ പിന്നെ വേറെയും തരാം. ധാരാളം ധനസമൃദ്ധിയുള്ളതും അരികെ കാടും, വെള്ളവുമുള്ളതുമായ പ്രദേശങ്ങൾ സസന്തോഷം ഞാൻ തരാം. ഭയംവിട്ട പതിന്നാല് രാജഭോജ്യങ്ങളേയും നല്കാം. പതക്കംചാർത്തിയ നൂറ് മാഗധീദാസിമാരേയും തരാം, പാർത്ഥനെവിടെയാണെന്ന് പറഞ്ഞുതന്നാൽമതി. അവർക്കു ഞാൻ ചെറുപ്പക്കാരികളായ വേറെ നല്ല എത്രയോ മാഗധീപ്പെൺകിടാങ്ങളേയും ദാസിമാരായിത്തരാം. ഉള്ളിൽ കാമിക്കുന്ന വേറെ വരങ്ങളും തരാം. മക്കളും, ഭാര്യയും, വീടുമൊഴികെ എന്തു വിത്തം ചോദിച്ചാലും ഞാൻ തരാം, പാർത്ഥനെ അങ്ങു കാട്ടിത്തന്നാൽ മതി. കൃഷ്ണന്മാരെ കൊന്ന് അവരുടെ സകല ധനവും ഞാൻ അവർ എവിടെയാണെന്ന് കാട്ടിത്തരുന്നവർക്കു നല്കാം."

സഞ്ജയൻ പറഞ്ഞു: "ഇത്തരത്തിൽ പലതും കർണ്ണൻ പറഞ്ഞ്, അംബുധിയിലുണ്ടായ സുസ്വരമായ ശംഖ് ഊതി. സൂതപുത്രന്റെ യുക്തിചേർന്ന ആ വാക്കുകേട്ട് കൂട്ടുകാരോടുകൂടി ദുര്യോധനൻ കുലുങ്ങി കുലുങ്ങി ചിരിച്ചു. അതിരറ്റ സന്തോഷത്തിൽ മുഴുകി. ഉടനെ കൗരവസൈന്യത്തിൽ സിംഹനാദവും,

വാദ്യഘോഷവും കൊമ്പനാനകളുടെ ശബ്ദവുമുണ്ടായി. അതിരറ്റു സന്തോഷിച്ച് യോധന്മാരും ആർത്തുവിളിച്ച് ആകാശം മുഴക്കി.

ഇപ്രകാരം സൈന്യങ്ങൾ സന്തോഷഭരിതരായി നില്ക്കുന്ന സമയത്ത് വികത്ഥനംചെയ്യുന്ന ശത്രുജിത്തായ കർണ്ണനെ നോക്കി നിന്ദാഗർഭമായ പൊട്ടിച്ചിരിയോടുകൂടി ശല്യൻ ഇപ്രകാരം പറഞ്ഞു."

**39. കർണ്ണശല്യാധിക്ഷേപം - ശല്യൻ കർണ്ണനെ അധിപക്ഷേപിക്കുന്നു** ശല്യൻ പറഞ്ഞു: "എടോ സൂതപുത്രാ! ദാനമായി ആറു പൊന്നാനകളേയും പശുക്കളേയും നീ ഒരാൾക്കും കൊടുക്കേണ്ട. കിരീടിയെ ഇപ്പോൾ കാണാം. നിന്റെ ബാലബുദ്ധികൊണ്ട് ധനദന്റെമാതിരി ധനം കോരിവാരിക്കൊടുക്കുകയാണ്. യാതൊരു യത്നവും കൂടാതെ ഹേ രാധേയാ! നിനക്കിപ്പോൾ കിരീടിയെക്കാണാം. വലിയ മൂഢനെപ്പോലെ നീ ധനം നല്കുകയാണെങ്കിൽ അപാത്രദാനദോഷം നിനക്കു ബാധിക്കും. നീ അതൊന്നും മൗഢ്യംകൊണ്ട് ഓർക്കുന്നില്ല! നീ നല്കുന്ന ഈ വലിയ സംഖ്യയുളള ധനംകൊണ്ട് പല യജ്ഞങ്ങളും ചെയ്യാമല്ലോ. എടോ സൂതാ, ധനം അപാത്രത്തിൽ, ആവശ്യമില്ലാത്തതിന്ന്, ചെലവുചെയ്യാതെ യജ്ഞത്തിന്നായി ഉപയോഗപ്പെടുത്തുക. കൃഷ്ണന്മാരെ കൊല്ലുവാൻ മോഹത്താൽ പ്രാർത്ഥിക്കുന്നത് വെറുതെയാണ്. സിംഹങ്ങളെ കുറുക്കൻ അടിച്ചുവീഴ്ത്തിയെന്നു ഞാൻ ഇന്നേവരെ കേട്ടിട്ടില്ല. ആഗ്രഹിക്കാൻ ആകാത്തതാണ് നീ ആഗ്രഹിക്കുന്നത്. നിനക്ക് സുഹൃജ്ജനങ്ങൾ ഇല്ല. തീയിൽച്ചാടുവാൻ പോകുന്ന നിന്നെ ആരാണ് തടുക്കുവാൻ പോകുന്നത്? അവസാനകാലമടുത്ത നീ കാലപക്വനായിരിക്കയാണ്. കാര്യാകാര്യങ്ങൾ കാണുവാൻ ഈ സന്ദർഭത്തിൽ നിനക്ക് സാധിക്കയില്ല. ഇത്തരം വലിയ അബദ്ധം ജീവൻ കാലഹരണപ്പെട്ട കർണ്ണനല്ലാതെ വേറെ ആരു പറയും? കഴുത്തിൽ കല്ലുകെട്ടി കടൽ നീന്തിക്കടക്കലും, കുന്നിൽനിന്നു വീഴലും, കർണ്ണന്റെ മോഹവും സമമാണ്. പട കൂട്ടുന്ന സകല യോധന്മാരോടും ഒത്തുചേർന്ന് അതിൽ പാർത്ഥനോടേറ്റ് എതിർക്കുക! നീ ശ്രേയസ്സിന്ന് ആശിക്കുന്നുണ്ടെങ്കിൽ, ധാർത്തരാഷ്ട്രന്റെ ഹിതത്തിന്നുവേണ്ടി ഞാൻ പറയുകയാണ്. ഞാൻ നിനക്കു ദ്രോഹത്തിന്നുവേണ്ടി ഒന്നും പറയുകയില്ല. നിനക്കു ജീവിക്കുവാൻ ആഗ്രഹമുണ്ടെങ്കിൽ നീ, ഞാൻ പറയുന്നതിൽ ശ്രദ്ധ ചെലുത്തുക."

കർണ്ണൻ പറഞ്ഞു: "എടോ ശല്യാ, ഞാൻ എന്റെ സ്വന്തം കൈയൂക്കുകൊണ്ട് അർജ്ജുനനോട് എതിർക്കുവാനാണ് വിചാരിക്കുന്നത്. മിത്രത്തിന്റെമാതിരി വാക്കുകൊണ്ടുമാത്രം ബന്ധുവായ നീ വാസ്തവത്തിൽ ശത്രുവാണ്. നീ എന്നെ പേടിപ്പിക്കുവാൻ വിചാരിക്കുകയാണോ? ഈ നിശ്ചയത്തിൽനിന്ന് എന്നെ മാറ്റുവാൻ ഒരുത്തനും കഴികയില്ല! വജ്രമേന്തിയ ശക്രന്നും കഴിയുകയില്ല! പിന്നെ മനുഷ്യരുടെ കഥ പറയുവാനുണ്ടോ?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കർണ്ണൻ പറഞ്ഞതു കേട്ട് അതിന്നു ശല്യൻ, കർണ്ണനെ ഏറ്റവും അധികം കോപിപ്പിക്കുവാൻ ഉതകത്തക്കവിധം ഇങ്ങനെ മറുപടിപറഞ്ഞു."

ശല്യൻ പറഞ്ഞു: "എപ്പോൾ കൈയൂക്കുളള പാർത്ഥൻ എയ്യുന്ന കൂർത്ത അഗ്രങ്ങളുളള കങ്കപത്രശരങ്ങൾ ഞാണിൽനിന്നു പാഞ്ഞു ദേഹത്തിൽ ഏല്ക്കുന്നുവോ, അപ്പോൾ പാർത്ഥനോട് ഏല്ക്കുവാൻ ഇടവന്നതിൽ നീ തപിക്കും! എപ്പോൾ ദിവ്യമായ വില്ലെടുത്ത് പാർത്ഥൻ, പടയെ തപിപ്പിക്കുന്ന സവ്യസാചി, കൂരമ്പിനാൽ നിന്നെ വേദനപ്പെടുത്തുന്നുവോ, അപ്പോൾ സൂതപുത്രാ! നീ പശ്ചാത്തപിക്കും! അമ്മയുടെ മടിയിലിരുന്ന് ഓമനയായ ഉണ്ണി ചന്ദ്രബിംബം പിടിക്കുവാൻ ആഗ്രഹിക്കുന്നമാതിരി മൗഢ്യംകൊണ്ട് നീ തേരിൽ നില്ക്കുന്ന പാർത്ഥനെ ജയിക്കുവാൻ ആഗ്രഹിക്കുന്നു. സുതീക്ഷ്ണമായ നല്ല ശൂലമെടുത്തു നീ ദേഹത്തിലൊക്കെയിട്ട് ഉരയ്ക്കുകയാണ്. നല്ല മൂർച്ചയുളള വാളിന്റെമാതിരിയാണ് അർജ്ജുനന്റെ വീര്യം. നീ അവന്റെ നേരെ നില്ക്കുവാൻ കരുതുകയാണല്ലോ? ചൊടിച്ച സിംഹത്തോട് ശക്തിയില്ലാത്ത മാൻ വിഡ്ഢിത്തംകൊണ്ടു പോരിന്നു വിളിക്കുന്നതു പോലെയാണ് പാർത്ഥനെ നീ പോരിന്നു വിളിക്കുന്നത് എടോ സൂതപുത്രാ, നീ വീരനായ രാജപുത്രനെ, സിംഹപ്രായനായ അർജ്ജുനനെ പോരിന്നു വിളിക്കുന്നത് അപകടമാണ്. മാംസംതിന്നു തടിച്ച കുറുക്കനെപ്പോലെയുളള നീ പാർത്ഥനാകുന്ന സിംഹത്തോടേറ്റ് നശിച്ചുപോകും!

കലപ്പത്തണ്ടുപോലെ നീണ്ട കൊമ്പുളളവനും, മദംപൊട്ടിച്ചാടുന്നവനുമായ മത്തേഭത്തോട് മുഷ്ടിചുരുട്ടി മുയൽ പോരിന്നു വിളിക്കുന്നതുപോലെയാണ് കർണ്ണാ, നീ കിരീടിയെ പോരിന്നു വിളിക്കുന്നത്. കൃഷ്ണസർപ്പത്തെ അളയിൽ ബാലബുദ്ധിയോടെ വടിയിട്ടു കുത്തുകയാണ് നീ ചെയ്യുന്നത്. മഹാവൃഷനും, കോപനനുമായ പാർത്ഥനെ പോരിൽ ഏല്ക്കുകയെന്നത് അപ്രകാരമാണ്. ക്രുദ്ധനായ സിംഹത്തിന്റെ നേരെചെന്നു കുറുക്കനെപ്പോലെ നീ ഓരിയിടുന്നു. നൃസിംഹനായ പാണ്ഡുപുത്രന്റെ മുമ്പിൽനിന്ന് നീ ആർക്കുന്നതും അപ്രകാരംതന്നെയാണ്. ശക്തനായ വൈനതേയനെ സുപർണ്ണനെന്ന പക്ഷിരാജാവിനെ, സർപ്പം എന്നപോലെയാണ് നീ പാർത്ഥനെ പോരിന്നു വിളിക്കുന്നത്. രണ്ടുംതമ്മിൽ യാതൊരു അന്തരവുമില്ല. വെളളം നിറഞ്ഞ് ഉല്ക്കടമായ തിരമാലകളോടുകൂടിയതും ധാരാളം തിമിംഗലങ്ങൾ നിറഞ്ഞതുമായ മഹാസമുദ്രത്തെ, ചന്ദ്രോദയത്തിൽ ഏറ്റംകൊളളുന്ന സമയത്ത് തോണിയോ, കപ്പലോ കൂടാതെ കടക്കുവാൻ ആഗ്രഹിക്കുന്നവനാണു നീ. ദുന്ദുഭിപോലെയുളള കഴുത്തുളളവനും കൂർത്ത കൊമ്പുളളവനും, കുത്തുന്നവനുമായ കാളയെ പൈക്കിടാവ് പോരിന്നു വിളിക്കുന്നതുപോലെ എടോ കർണ്ണാ, നീ കിരീടിയെ പോരിന്നു വിളിക്കുന്നു! മഹാഘോരമായ മേഘത്തെ എതിർത്ത് ആർക്കുന്ന തവളയായ നീ പോരിൽ ബാണമാകുന്നവർഷം പൊഴിക്കുന്ന നരമേഘമായ കിരീടിയെ പോരിന്നുവിളിക്കുന്നു! വീട്ടിലെ വളർത്തുനായ കാട്ടുപുലിയുടെ നേരെ കുരയ്ക്കും! അപ്രകാരമാണ് നീ നരവ്യാഘ്രനായ കിരീടിയുടെനേരെ കുരയ്ക്കുന്നത്. മുയലിന്റെ കൂട്ടത്തോടുകൂടി കാട്ടിൽ ഇരിക്കുന്ന കുറുക്കൻ, സിംഹത്തെ കാണുന്നതുവരെ സിംഹമാണെന്നു ഭാവിക്കും. കർണ്ണാ! അപ്രകാരം നീ സിംഹമാണെന്ന് തന്നെത്താൻ കരുതുന്നു. ശത്രുമർദ്ദിയും നരവ്യാഘ്രനുമായ പാർത്ഥനെ കാണാതെയാണല്ലൊ ഈ വീരതയൊക്കെപ്പറയുന്നത്!

എടോ കർണ്ണാ, കൃഷ്ണനെക്കാണുന്നതുവരെ വിചാരിക്കും, നീ വ്യാഘ്രമാണെന്ന് ഒറ്റത്തേരിൽ മേവുന്ന സൂര്യചന്ദ്രാഭന്മാരായ അവരെ നേരിട്ടു കാണുന്നതുവരെ വ്യാഘ്രമാണെന്നു വിചാരിക്കും! വൻപോരിൽ ഗാണ്ഡീവത്തിന്റെ ഘോഷം കേൾക്കുന്നതുവരെ എടോ കർണ്ണാ, നിനക്ക് യഥേഷ്ടം ജല്പിക്കുവാൻകഴിയും. പത്തുദിക്കിലും രഥത്തിന്റേയും, ധനുസ്സിന്റെയും ധ്വനികൂട്ടുന്ന വീരനെ ആർക്കുന്ന വ്യാഘ്രത്തെപ്പോലെ നീ എപ്പോൾ കാണുന്നുവോ, അപ്പോൾ നീ ശരിക്കും കുറുക്കൻതന്നെയാകും!

നീ എപ്പോഴും കുറുക്കൻതന്നെയാണ്. അർജ്ജുനൻ സിംഹവുമാണ്. എടോ മൂഢാ! വീരദ്വേഷണംമൂലം നീ കുറുക്കന്റെമാതിരിതന്നെയായിക്കഴിഞ്ഞു. എലിയും പൂച്ചയും, നായയും നരിയുംപോലേയും, ശക്തിയിൽ കുറുക്കനും സിംഹവുംപോലേയും, മുയലും, ആനയുംപോലേയും, നുണയും നേരും പോലേയും, ഭോഷ്കും സത്യവുംപോലേയും, നീയും അർജ്ജുനനും അവനവന്റെ കർമ്മംകൊണ്ടുതന്നെ ലോകത്തിൽ ഖ്യാതരായിട്ടുണ്ട്."

**40. കർണ്ണമദ്രാധിപസംവാദം - കർണ്ണൻ മദ്രദേശക്കാരായ സ്ത്രീപുരുഷന്മാരെ ആക്ഷേപിക്കുന്നു -** സഞ്ജയൻ പറഞ്ഞു: "തേജസ്വിയായ ശല്യനാൽ അധിക്ഷേപിക്കപ്പെട്ട കർണ്ണൻ വാക്ശല്യമേറ്റു കോപിച്ച് ശല്യനോടു ഇപ്രകാരം പറഞ്ഞു."

കർണ്ണൻ പറഞ്ഞു: "എടോ ശല്യാ! ഗുണവാന്മാരേ ഗുണഗണങ്ങളെ കാണുകയുള്ളൂ നിർഗ്ഗുണന്മാർ കാണുകയില്ല. മിക്കവാറും നീ ഗുണവിഹീനനാണ്. നിനക്കു ഗുണങ്ങളും, അഗുണങ്ങളും കാണുവാൻ കഴിവില്ല. പാർത്ഥന്റെ അസ്ത്രങ്ങളും, വീര്യവും ക്രോധവും, വില്ലും, ശരങ്ങളും, ആ മഹാത്മാവിന്നുള്ള വിക്രമവും, ഞാൻ അറിയുന്നവനാണ് ശല്യാ! അതുപോലെ തന്നെ നൃപർഷഭനായ കൃഷ്ണന്റെ മാഹാത്മ്യവും ഞാൻ അറിയുന്നപോലെ നീ അറിഞ്ഞിട്ടില്ല. അതുപോലെതന്നെ എന്റെ വീര്യവും, പാണ്ഡവന്റെ വീര്യവും അറിഞ്ഞുകൊണ്ടുതന്നെയാണ് ഞാൻ അവനോടേല്ക്കുന്നത്. അല്ലാതെ തീയിൽ ഇയ്യാമ്പാറ്റപോലെയല്ല. എന്റെ കൈയിൽ സുമുഖവും, രക്തഭോജനവുമായ ബാണമുണ്ട്. പത്രമുള്ളതും, മൂർച്ചകൂട്ടി അണിഞ്ഞതുമായ ആ ബാണം ചന്ദനം ചാർത്തി പൂജിച്ച് പല വർഷങ്ങളായി ആവനാഴിയിൽ സൂക്ഷിച്ചുവെച്ചിരിക്കുന്നു. പിന്നെ മറ്റൊരു ശരം, വിഷോഗ്രമായ നാഗാസ്ത്രം എന്റെ കൈവശമുണ്ട്. നരന്മാരേയും, അശ്വങ്ങളേയും, ആനകളേയും കൂട്ടത്തോടെ അത് നശിപ്പിച്ചുകളയും. ഘോരരൂപവും, മഹാരൗദ്രവുമായ അത് ചട്ടയും അസ്ഥിയും തകർത്തുകളയും. മഹാമേരുപർവ്വതത്തെപ്പോലും ഞാൻ അതുകൊണ്ട് തകർത്തുകളയും. അത് അർജ്ജുനന്നുവേണ്ടി കരുതി വെച്ചിരിക്കുന്നതാണ്. അന്യന്റെനേർക്ക് ഞാൻ അത് അയയ്ക്കുകയില്ല. അല്ലെങ്കിൽ ദേവകീപുത്രന്റെ നേർക്ക് അയയ്ക്കും. ഞാൻ ഇപ്പറഞ്ഞത് സത്യമാണ്. ആ ബാണം കൊണ്ട് ഞാൻ കൃഷ്ണാർജ്ജുനന്മാരോടു ചൊടിച്ചു പൊരുതും. അത് എനിക്കുചേർന്ന ഒരു കർമ്മമാണ്. എല്ലാ വൃഷ്ണി ശ്രേഷ്ഠന്മാരുടേയും ലക്ഷ്മി കൃഷ്ണനിൽ അധിവസിക്കുന്നു. എല്ലാ പാണ്ഡുകുമരന്മാരുടേയും ജയം പാർത്ഥനിൽ നില്ക്കുന്നു. ഇവരെ രണ്ടുപേരേയും ഒന്നിച്ചുകിട്ടിയാൽ ആരു വിടും? ആ നരവ്യാഘ്രരാണെങ്കിൽ ഒന്നിച്ച് ഒരു തേരിൽ സ്ഥിതിചെയ്യുന്നു. എന്നെത്തന്നെ എതിർത്തേല്ക്കുന്ന എന്റെ ഭാഗ്യത്തെ നീ കാണൂ ശല്യാ! അമ്മാവൻ, അച്ഛൻ, പെങ്ങൾ, ഇവരുടെ മക്കൾ, തോല്ക്കാത്ത സഗർഭ്യർ, ഇവരെ നൂലിൽ കോർത്ത രത്നങ്ങൾപോലെ ഞാൻ ഹനിക്കുന്നത് നീ കണ്ടുകൊള്ളൂ ശല്യാ! കിരീടിയുടെ ഗാണ്ഡീവം., കൃഷ്ണന്റെ ചക്രം, താർക്ഷ്യകപിധ്വജങ്ങൾ ഇവയൊക്കെ ഭീരുക്കളെ വിറപ്പിക്കാൻ കൊള്ളാം. നമുക്ക് ഇവയൊക്കെ ഹർഷവർദ്ധനമാണ്. നീയാണെങ്കിൽ വിഡ്ഢിയാണ്, ദുഷ്പ്രകൃതിക്കാരനുമാണ്, പെരുംപോർ അറിയാത്തവനാണ്, പേടിച്ചുഴന്നവനാണ്. പേടിച്ചു വിറച്ച് അബദ്ധം കൊണ്ടു പറയുകയാണ്. അല്ലെങ്കിൽ നീ എന്തുകൊണ്ടാണ് അവരെ ഇത്ര പുകഴ്ത്തുന്നത്? ദുഷ്പ്രദേശത്ത് ജനിച്ചവനേ! അവരെ കൊന്നതിന്റെശേഷം ചാർച്ചക്കാരോടുകൂടിയ നിന്നേയും ഞാൻ കൊന്നുകളയും! പാപദേശത്ത് പിറന്നവനാണു നീ! ദുർബുദ്ധിയാണ് നീ. എടോ ക്ഷുദ്രാ, ക്ഷത്രിയന്മാർക്ക് നീ കളങ്കമാണ്. നീ ശത്രുക്കളുടെ സുഹൃത്താണ്. എന്നെ നീ ഭയപ്പെടുത്തുകയാണോ? അവർ എന്നെ കൊന്നേക്കാം, അല്ലെങ്കിൽ ഞാൻ അവരെ കൊന്നേക്കാം. ആത്മശക്തി അറിഞ്ഞവനായ ഞാൻ കൃഷ്ണന്മാരെക്കണ്ടു ഭയപ്പെടുമെന്നു നീ വിചാരിക്കേണ്ട. ആയിരം വാസുദേവന്മാരും, നൂറ് അർജ്ജുനന്മാരും ഏറ്റാലും ഞാൻ തനിച്ചുമതി അവരെക്കൊല്ലാൻ. കൊള്ളരുതാത്ത നാട്ടിൽപ്പിറന്ന പാപീ! നീ അടങ്ങൂ! സ്ത്രീകളും, കുട്ടികളും, വൃദ്ധന്മാരും, കളിക്കുന്ന ആളുകളും, വേദംചൊല്ലുന്നതുപോലെ ഗാഥകൾ പാടാറുണ്ട്. ദുഷ്ടരായ മദ്രജനങ്ങളെപ്പറ്റിയുള്ള ആ ഗാഥ ഞാൻ ചൊല്ലിക്കേൾപ്പിക്കാം. ഇതു മുമ്പ് രാജസദസ്സിൽ ബ്രാഹ്മണർ പറഞ്ഞു ഞാൻ കേട്ടതാണ്. ശ്രദ്ധിച്ചു നീ കേട്ട് ശ്രമിച്ചാലുംകൊള്ളാം, ഇല്ലെങ്കിലും കൊള്ളാം.

'മിത്രദ്രോഹങ്ങൾ ചെയ്യുന്ന
മദ്രകൻ നീചനെപ്പൊഴും
കൂട്ടിന്നൊക്കാത്തവൻ ദുഷ്ടൻ
നമ്മളിൽ ദ്രോഹിയാണവൻ!'

ദുഷ്ടനായ മദ്രകൻ അസത്യവാദിയാണ്. ദുഷ്ടതയുടെ അതിര്, പാരമ്യം, കാണണമെങ്കിൽ മദ്രകന്മാരുടെ അടുത്തു ചെല്ലണം. നിങ്ങളുടെ, ദുഷ്ടന്മാരായ മദ്രകന്മാരുടെ വീട്ടിലെ, കഥയൊക്കെ ഞങ്ങൾക്കറിയാം. മഹാപാപികൾ! നാണവും മാനവും മര്യാദയുംകെട്ടവർ.

അച്ഛൻ, അമ്മ, മകൻ, ശ്വശ്രുക്കൾ, ശ്വശുരന്മാർ, മാതുലന്മാർ, ഭ്രാതാവ്, മക്കൾ, ജാമാതാക്കൾ, നപ്താവ് (നാത്തൂൻ), മറ്റു ബന്ധുക്കൾ, വയസ്യർ, മറ്റു അതിഥികൾ, ദാസികൾ, ദാസന്മാർ, ഇവർ ഇടചേർന്ന്, ജ്ഞാതരും അജ്ഞാതരുമായ സ്ത്രീപുരുഷന്മാരുമായി കൂടിക്കലർന്ന്, ഇഷ്ടംപോലെ മീനും ഇറച്ചിയും, വറുത്തതും പൊരിച്ചതുംകൂട്ടി ദുർജ്ജനങ്ങൾ അവരുടെ വീട്ടിൽ കളളുംകുടിച്ചു, പശു മാംസവും തിന്ന്, ആർത്തുപുളച്ച്, അതിർത്തിയും വരമ്പുമില്ലാതെ കൂത്താടുന്ന കൂട്ടരാണ് ഈ മദ്രകന്മാർ. അവർ മദ്യംകുടിച്ച്, ലഹരി പിടിച്ച് , ചിരിച്ച് എന്തസഭ്യവും പറയും. തെറി പാടും. തോന്നിവാസം കാണിക്കും. ഈ മദ്രകന്മാരിൽ എവിടെയാണ് ധർമ്മം? അഹങ്കാരികളായി അശുഭങ്ങൾ കാണിക്കുന്ന മദ്രനാട്ടുകാരിൽ വൈരവും പാടില്ല, ബന്ധുത്വവും പാടില്ല. മദ്രകന്മാരെ 'അടിച്ചതിന്നകത്ത്' കയറ്റരുത്. മദ്രകന്മാരുമായി സംഗമേ പാടില്ല. മദ്രൻ എപ്പോഴും മലമാണ്. അവനെ കണ്ടാൽ കുളിക്കണം. ഗാന്ധാരന്മാരും അപ്രകാരമുള്ളവർതന്നെ! അവർ തൊട്ട രാജാക്കന്മാരുടെ യാഗത്തിലെ ഹവിസ്സ് അഗ്നിയിൽ ഇട്ടാൽ അഗ്നി ശൂദ്രസംസർഗ്ഗത്താൽ ബ്രാഹ്മണൻ എന്നമാതിരി കെട്ടുപോകും. ബ്രഹ്മദ്വേഷികൾ അധഃപതിക്കുന്ന മാതിരി അവരുമായി ചേരുന്നവർ അധഃപതിക്കും. മദ്രന്മാരോടു സംസർഗ്ഗം ചെയ്താൽ മനുഷ്യൻ പതിതനാകും! അല്ലയോ തേളേ, നീ മദ്രകനുമായി സംസർഗ്ഗത്തിന്നൊരുങ്ങല്ലേ ഒരുങ്ങിയാൽ നിന്റെ വിഷം അന്നേ തീർന്നുപോകും. അവൻ നിന്റെ വിഷം അപഹരിച്ചുകളയും. അഥർവ്വമന്ത്രംകൊണ്ട് എന്നിവിധം ഈ വിഷം ഞാൻ ശാന്തിവരുത്തിയിരിക്കുന്നു. തേളുകടിച്ചവന്നു വിഷവേഗം വർദ്ധിച്ചാലും വിദ്വാന്മാർ ചികിത്സിക്കുന്നുണ്ട്, നേരെയാക്കി അയയ്ക്കാറുമുണ്ട് എന്നു വിചാരിച്ചു നീ അടങ്ങുക!

ഇനിയും വേണമെങ്കിൽ കേട്ടോളൂ നിങ്ങളുടെ നാട്ടിലെ പെണ്ണുങ്ങൾ മദ്യം കുടിച്ച് മദാന്ധകളായി വസ്ത്രമില്ലാതെ നിന്നു തുള്ളും. വഴിക്കു കണ്ടവരെപ്പിടിച്ച് ഇഷ്ടംപോലെ മൈഥുനം ചെയ്യും. അങ്ങനെ കണ്ടവരെപ്പിടിച്ച് ഉണ്ടാക്കിയവരുടെ മക്കളല്ലേ ഈ മദ്രകന്മാർ? അവർ എങ്ങനെ ധർമ്മം പറയും? മദ്രകപ്പെണ്ണുങ്ങളൊക്കെ കൊള്ളരുതാത്തവരാണ്. അവർ നിന്നു മൂത്രം വീഴ്ത്തും. ഒട്ടകമോ, കഴുതയോ എന്താണീ ജന്തുക്കൾ? ധർമ്മം എന്നത് അവർക്കില്ല! ലജ്ജ എന്നതും ആ പെണ്ണങ്ങൾക്കില്ല. അവർ സ്വതന്ത്രകളായി കണ്ടവരുടെ വീട്ടിലും കണ്ട ദിക്കുകളിലും ഉഴന്നു നടക്കും. അപ്രകാരമുള്ള 'ഏഭ്യ' കൾക്കുണ്ടായ പുത്രന്മാരിൽ ഒരുത്തനല്ലേ നീ? എങ്ങനെ നിന്റെ വായിൽനിന്നു ധർമ്മമായ നല്ല വാക്കു വരും?

കഞ്ചാവ് ഈ മദ്രകപ്പെണ്ണുങ്ങൾക്ക് വളരെ ഇഷ്ടമാണ്. അതു കിട്ടുവാൻ അവർ ഇരക്കും. ഏതാണുങ്ങളുടെ അടുത്തും കഞ്ചാവുകിട്ടുവാൻ തരമുണ്ടെങ്കിൽ അവർ പറ്റിക്കൂടും. അതിന്നുവേണ്ടി അവന്റെ വൃഷണം ചൊറിഞ്ഞുകൊടുക്കും. കൊടുക്കുവാൻ സമ്മതിച്ചില്ലെങ്കിൽ ക്രൂരമായ വാക്കുകളും പറയും.

ആ പെണ്ണുങ്ങളാണെങ്കിൽ അവരുടെ കൈയിലുള്ള കഞ്ചാവ് മറ്റൊരു പെണ്ണിനും യാചിച്ചാൽപ്പോലു കൊടുക്കുകയില്ല മദ്രകപ്പെണ്ണുങ്ങൾ പറയുന്ന വാക്ക് പ്രസിദ്ധമാണ. 'എനിക്കിഷ്ടപ്പെട്ട കഞ്ചാവ് ആരുമെന്നോട് ഇരക്കരുത് പെണ്ണുങ്ങളേ! എന്റെ പുത്രനെ വേണമെങ്കിൽ നിങ്ങൾക്കു തരാം. ഭർത്താവിനെ വേണമെങ്കിൽ നിങ്ങൾക്കു തരാം. എന്നാലും ഞാൻ എന്റെ കൈയിലുള്ള കഞ്ചാവു തരില്ല'.

കമ്പളംകൊണ്ട് അംഗങ്ങൾ മറച്ച വെളുത്തുകൊഴുത്ത, കടിച്ച കൂറ്റൻ മദ്രകപ്പെണ്ണുങ്ങൾ നാണംകെട്ട കൂട്ടരാണ്. നശിപ്പിക്കുന്ന വർഗ്ഗം! അവർക്ക് ചാരിത്ര്യമെന്ന ഒന്നില്ല. കുലംമുടിപ്പിക്കുന്ന ശുദ്ധികെട്ടവരാണ് ആ തടിച്ചികൾ.

ഇങ്ങനെ നിങ്ങളുടെ പെണ്ണുങ്ങളേയും ആണുങ്ങളേയും പറ്റിപ്പറഞ്ഞാൽ ഒടുങ്ങില്ല അടിമുതൽ മുടിവരെ ദുഷ്ടവൃത്തകളാണ് സകലരും. ഇങ്ങനെയുള്ള സിന്ധുസൗവീരമദ്രന്മാർ എങ്ങനെ ധർമ്മം കാണും! പാപദേശജന്മാരായ മ്ളേച്ഛന്മാർ! ധർമ്മം അറിയാത്ത പാപികൾ! അവർ എങ്ങനെ ധർമ്മം കാണും?

ക്ഷത്രിയന്മാരുടെ മുഖ്യമായ ധർമ്മം സാധുപൂജിതനായി പോരിൽ കൊല്ലപ്പെട്ടു വീഴുകയാണ്. അതുകൊണ്ട് ആയുധപ്പോരിൽ നിന്നു ഞാൻ മുക്തനാകാം. എന്നാലും എന്റെ മുഖ്യമായ സങ്കല്പം മരിച്ച് സ്വർഗ്ഗം പ്രാപിക്കുകയെന്നതാണ്. ധീമാനായ ധാർത്തരാഷ്ട്രന്റെ ഇഷ്ടസുഹൃത്താണു ഞാൻ എന്റെ ജീവനും എനിക്കുള്ള സകല ധനവും അവന്നു വേണ്ടിയുള്ളതാണ്. അല്ലയോ പാപദേശത്തിൽ പിറന്നവനേ! നീ തീർച്ചയായും പാണ്ഡുപുത്രന്മാർ അയച്ചവനാണ്. ശത്രുവിന്റെ ഒറ്റുകാരൻ! ചതിയൻ! അതിൽ ഒട്ടും ശങ്കയെനിക്കില്ല. അല്ലെങ്കിലിങ്ങനെ അമിത്രത്തിന്റെ മട്ടിൽ പറയുമോ? നിന്നെപ്പോലുള്ള നൂറുപേരും വന്നു പറഞ്ഞാലും എനിക്കു സാദ്ധ്യമല്ല, യുദ്ധത്തിൽനിന്നു തെറ്റിമാറിപ്പോകാൻ! ധർമ്മത്തിൻനിന്നു നാസ്തികന്മാർ എന്നപോലെയുദ്ധത്തിൽനിന്നു കർണ്ണൻ തെറ്റിമാറുകയെന്നത് ഉണ്ടാകയില്ല. ദാഹിച്ച വേഴാമ്പലിന്റെമാതിരി കരഞ്ഞു തൊണ്ടവറ്റിച്ചിട്ട് കാര്യമില്ല. ക്ഷത്രവ്രതസ്ഥനായ എന്നെ പീഡിപ്പിക്കുവാൻ നിന്നെക്കൊണ്ടു കഴികയില്ല. യുദ്ധത്തിൽ പിന്മാറാതെ നിന്ന് പോരാടി ഉടൽ പോക്കുന്ന നൃസിംഹന്മാർക്ക് സംഗരത്തിൽ ഗതി ഏതാണെന്ന് എന്റെ ഗുരുവായ രാമൻ എന്നോടു മുമ്പേ പറഞ്ഞത് ഞാൻ ഓർക്കുകയാണ്. അവരുടെ രക്ഷയ്ക്കും ശത്രുക്കളുടെ വധത്തിന്നുമായി ഉയർന്ന ഞാൻ പുരുരവസ്സിന്റെ മുഖ്യമായ വൃത്തി സ്വീകരിച്ചവനാണെന്നു നീ ധരിക്കൂ! എടോ ശല്യാ! ഈ മൂന്നു ലോകത്തിൽ തിരഞ്ഞാലും എന്നെ ഈ നിശ്ചയത്തിൽനിന്നു പിൻതിരിപ്പിക്കുവാൻ പോന്ന ഒരു യോഗ്യനേയും ഞാൻ കാണുന്നില്ല. ശല്യാ, അതറിഞ്ഞ് നീ അടങ്ങുക. അതോ വളരെയേറെ ഭയപ്പെട്ടു പറയുകയാണോ ഞാൻ നിന്നെ മാംസം തിന്നുന്ന ജന്തുക്കൾക്ക് അരിഞ്ഞരിഞ്ഞുകൊടുക്കും! ധാർത്തരാഷ്ട്രന്റെ മിത്രത്വം നോക്കൽ, നാം തമ്മിൽ ഭേദമില്ലായ്മ, അപവാദം പോക്കൽ എന്നീ മൂന്ന് കാര്യങ്ങൾകൊണ്ട് എടോ ശല്യാ, നീ ജീവിക്കുന്നു. ഇനി നീ ഇത്തരത്തിൽ അസംബന്ധം മിണ്ടിപ്പോയാൽ ഞാൻ എന്റെ വജ്രതുല്യമായ ഗദകൊണ്ടു നിന്റെ ശിരസ്സ് ഒറ്റയടിക്കു തെറിപ്പിക്കും, മനസ്സിലായോ? എടോ ദുഷ്ടാ നാട്ടിൽപ്പിറന്ന പാപീ, നിനക്ക് ഉടനെ കാണുകയും കേൾക്കുകയും ചെയ്യാം; കർണ്ണനെ കൃഷ്ണന്മാരോ അഥവാ കൃഷ്ണന്മാരെ കർണ്ണനോ കൊന്നുവെന്ന് ഉടനെ അറിയാം.' എന്നു പറഞ്ഞ് രാധേയൻ കൂസാതെ പിന്നേയും, രാജാവേ, 'പോവുക! പോവുക!' എന്നു മദ്രരാജാവിനോടു പറഞ്ഞു."

### 41. ഹംസകാകീയോപാഖ്യനം – അരയന്നത്തിന്റേയും കാക്കയുടേയും കഥ ശല്യൻ പറയുന്നു –

സഞ്ജയൻ പറഞ്ഞു: "യുദ്ധത്തിൽ തൽപരനായ കർണ്ണന്റെ വാക്കുകേട്ട് വീണ്ടും ശല്യൻ കർണ്ണനോടു ദൃഷ്ടാന്തം കാണിച്ച് ഇപ്രകാരം പറഞ്ഞു."

ശല്യൻ പറഞ്ഞു: "ഞാൻ പോരിൽ പിൻതിരിക്കാത്ത യജ്വരാജാക്കളുടെ കുലത്തിൽ, അവരിൽ മുർദ്ധാഭിഷിക്തരുടെ വംശത്തിൽ ജനിച്ചവനാണ്. ധർമ്മതൽപരനുമാണ്. എടോ വൃഷാ; നീ കുടിച്ചിട്ടുണ്ടോ? മദ്യംകുടിച്ച് ബോധമില്ലാത്തവന്റെ മട്ടിലാണല്ലോ നിന്റെ സംസാരം? എന്നാലും മത്തനായ നിന്നെ സൗഹൃദംകൊണ്ടു ഞാൻ ചികിത്സിക്കാനാണ് വിചാരിക്കുന്നത്. ഞാൻ ഒരു കാക്കയുടെ ഉപമ പറയാം, അതു നീ കേൾക്കുക. അതു കേട്ട് നീ ഇഷ്ടംപോലെ ചെയ്തോളൂ നീചാ! കുലപാംസനാ! എടോ കർണ്ണാ, ഞാൻ എന്നിൽ ഒട്ടും പാപത്തെ കാണുന്നില്ല കുറ്റമില്ലാത്ത എന്നെ കൊല്ലുവാൻ നീ വിചാരിക്കുന്നതു കാണുമ്പോൾ നിനക്കു കാര്യമായ എന്തോ തകരാറുണ്ടെന്ന് ഞാൻ വിചാരിക്കുന്നു. അതുകൊണ്ടു ഞാനറിഞ്ഞുംകൊണ്ടു നിന്റെ ഹിതാഹിതങ്ങൾ പറയേണ്ടത് തീർച്ചയായും ഇപ്പോൾ ആവശ്യമായിരിക്കുന്നു. വിശേഷിച്ചും ഞാൻ നിന്റെ സാരഥിയായി തേരിൽ നില്ക്കുമ്പോൾ രാജാവിന്റെ ഹിതംകാംക്ഷിക്കുന്ന എനിക്കുവേണ്ട കാര്യംനോക്കാതെ തരമില്ല. സമം, വിഷമം, ശരിക്കുള്ള ബലാബലം, തേരാളിക്കും കുതിരകൾക്കും ശ്രമം, വേദം ആയുധത്തിന്റെ പരിജ്ഞാനം, മൃഗങ്ങളുടേയും പക്ഷികളുടേയും ശബ്ദം, ഇവകൊണ്ടറിയേണ്ട നിമിത്തങ്ങൾ, ഭാരം, വമ്പിച്ചതായ ഭാരം, ശല്യത്തിന്റെ മറുകൈ, അസ്ത്രയോഗം, യുദ്ധം, മറ്റുനിമിത്തങ്ങൾ ഇതൊക്കെ അറിയേണ്ടവനാണു ഞാൻ. ഈ തേരിന്റെ നാഥനാണ് ഞാൻ. അതുകൊണ്ട് ഞാൻ പറയുകയാണ് ഇനിയും ചില ദൃഷ്ടാന്തങ്ങൾ. കഥ തുടങ്ങുന്നു:

മുമ്പ് കടൽക്കരയിൽ വളരെ ധനധാന്യങ്ങളുള്ള ഒരു വൈശ്യൻ വസിച്ചിരുന്നു. അവൻ യജ്വാവും, ദാതാവും, ക്ഷാന്തനും, സൽക്കർമ്മവാനും, ശുചിയുമായിരുന്നു. വളരെ പുത്രന്മാരുള്ളവനും, സന്താനങ്ങളോട് സ്നേഹമുള്ളവനും, എല്ലാ ഭൂതങ്ങളിലും ദയാലുവുമായിരുന്നു. അവൻ ധർമ്മിഷ്ഠനായ രാജാവിന്റെ നാട്ടിൽ ഭയംകൂടാതെ വസിച്ചു.

അവന്റെ പ്രസിദ്ധരായ നന്ദനന്മാരുടെ എച്ചിൽതിന്ന് ഒരു കാക്ക വളർന്നു. അവന്ന് ആ വൈശ്യപുത്രർ എപ്പോഴും മാംസം, ചോറ്, തൈര്, പാല്, നെയ്യ്, തേൻ, പായസം എന്നീവിധം പലതും നല്കിക്കൊണ്ടിരുന്നു.

വൈശ്യപുത്രന്മാർ വളർത്തുന്ന ആ കാക്ക തന്നോടൊപ്പമുള്ളവരേയും, തന്നേക്കാൾ മേലേയുള്ളവരേയും നിന്ദിച്ചുകൊണ്ടിരുന്നു. ഒരു ദിവസം വളരെ അകലെനിന്ന് കടൽക്കരയിൽ കുറെ അന്നങ്ങൾ വന്നു ഗരുഡന്റെ ഗദിക്കു തുല്യരായിരുന്നു ആ ഹംസങ്ങൾ.

ഈ അന്നങ്ങളെ കണ്ടപ്പോൾ ആ ബാലന്മാർ കാക്കയോടു പറഞ്ഞു:'അല്ലയോ കാക്കേ, നീയാണല്ലോ പക്ഷികളിൽവെച്ചു മേലെയായവൻ.' അല്പബുദ്ധികളായ ആ കുട്ടികളുടെ വർത്തമാനം കേട്ടപ്പോൾ കാക്ക അതിൽ വഞ്ചിതനായി. അവൻ മൗഢ്യം കൊണ്ടും ഗർവ്വുകൊണ്ടും അതു ശരിയാണെന്നുതന്നെ വിചാരിച്ചു. എച്ചിൽതിന്ന് ഗർവ്വിഷ്ഠനായ കാക്ക ദൂരെപ്പോയി മടങ്ങുന്ന സമയത്ത് അവരോട് ചെന്നു വാദിച്ചു. കാക്കയ്ക്ക് അവരിൽ ആരാണു ശ്രേഷ്ഠൻ എന്നറിയണമെന്ന് ഒരാഗ്രഹം.

ദൂരെ പറക്കുന്ന അന്നങ്ങളുടെയിടയിൽ കണ്ട മുഖ്യനെ മത്സരത്തിന്നായി വിളിച്ച് ഒന്നു പറന്നു നോക്കണമെന്നായി. അങ്ങനെ ആ ജളൻ അന്നത്തെ മത്സരിച്ചു പറക്കുവാനായി വിളിച്ചു. ആ അന്നങ്ങൾ ഒത്തുചേർന്ന് കാക്കയുടെ വിഡ്ഢിത്തമോർത്തു ചിരിച്ചു. പലതും പറയുന്ന കാക്കയോട് ആ ബലവാന്മാരായ ഹംസങ്ങൾ, ആകാശത്തിൽ സഞ്ചരിക്കുന്ന അന്നങ്ങൾ, ഇപ്രകാരം പറഞ്ഞു.

അരയന്നങ്ങൾ പറഞ്ഞു: 'ഞങ്ങൾ മാനസസരസ്സിൽ വസിക്കുന്ന അരയന്നങ്ങളാണ്. അവിടെനിന്നു പറന്നുവന്ന് ഞങ്ങൾ ഭൂമിചുറ്റുകയാണ്. അതിദൂരം പറക്കുന്ന കാര്യത്തിൽ പക്ഷികളായ ഞങ്ങൾ ലോകരുടെ പ്രശംസയ്ക്കു പാത്രീഭവിച്ചവരാണ്. ദൂരെ പറക്കുവാൻ കഴിവുള്ള ചക്രാംഗനായ ഹംസത്തോട് മത്സരിച്ചു പറക്കുവാനാണോ വിഡ്ഢിയായ കാക്കേ, നീ വിളിക്കുന്നത്? എടോ കാക്കേ, നീ പറയൂ, എങ്ങനെയാണ് നീ ഞങ്ങളോടൊപ്പം പറക്കുകയെന്ന്.' ഹംസം പറഞ്ഞതുകേട്ട് മൂഢനായ കാക്ക, ധിക്കാരത്തോടെ, മേനിപറയുന്നവനായ കാക്ക, തന്റെ ജാതിയുടെ ലാഘവത്തിന്നു ചേർന്നമട്ടിൽ ഉത്തരം പറഞ്ഞു.

കാക്ക പറഞ്ഞു:'എടോ ഹംസമേ, എനിക്ക് എത്രമാതിരി പറക്കാമെന്നു നിനക്കറിയുമോ? നൂറ്റൊന്നുതരത്തിൽ എനിക്കു പറക്കാനറിയാം. ഓരോ പറക്കലും നൂറു യോജന വീതം, അതോ വിചിത്രമായ മട്ടിൽ. എങ്ങനെയാണ് അതിന്റെമാതിരിയെന്നു പറയാം. ഉഡ്ഡീനം, അവഡീനം, പ്രഡീനം, ഡീനം, നിഡീനം, അസണ്ഡീനം, തിര്യക്ഡീനഗതങ്ങൾ, വിഡീനം, പരിഡീനം, പരാഡീനം, സുഡീനം, അതിഡീനം, മഹാഡീനം, സ്വഡീനം, അവഡീനം, പ്രഡീനം, സണ്ഡീനം, ഡീനഡീനം, സണ്ഡീ

നോഡ്ഢീനഡീനം, പുനർഡീനവിഡീനകം, വീഴലും പൊങ്ങലും, പിന്നെ വേറെയും പലമാതിരി ഗതാഗതം, പ്രതിഗതം, അസംഖ്യം നികുലീനം ഇവയൊക്കെ നിങ്ങൾ കാൺകെ ഞാൻ ചെയ്യാം. എന്റെ ബലം നിങ്ങൾ കാണുവിൻ! ഈ പലമാതിരിയുള്ള പറക്കലിൽ ഒരു വിദ്യയെടുത്ത് ഞാൻ ഇപ്പോൾ ആകാശത്തിൽ പറക്കാം. അന്നങ്ങളെ, മുറയ്ക്കു പുറപ്പെടാം. ഞാൻ ആരോടൊപ്പമാണു പറക്കേണ്ടത്? നിങ്ങൾ തീർച്ചപ്പെടുത്തി എന്നോടൊപ്പം പറക്കുവാൻ വരിക. നിലകിട്ടാത്ത ആകാശത്ത് ഈ പറഞ്ഞമാതിരി പറക്കുവാൻ സന്നദ്ധനാണ് ഞാൻ.' ഇപ്രകാരം കാക്ക പറഞ്ഞപ്പോൾ ഒരു അരയന്നം ചിരിച്ചുകൊണ്ട് കാക്കയോടു പറഞ്ഞു. എടോ രാധേയാ, അതും നീ കേട്ടുകൊള്ളുക.

അരയന്നം പറഞ്ഞു:'എടോ കാക്കേ, നീ തീർച്ചയായും നൂറ്റൊന്നുമാതിരി പറക്കുമെന്ന് പറഞ്ഞുവല്ലോ. മറ്റു പക്ഷികൾക്ക് ഈ വിദ്യയൊന്നും അറിയുകയില്ല. അവർക്ക് ഒറ്റപ്പറക്കലേ അറിയുകയുള്ളൂ. ഞാൻ പറക്കാം; വെറും പറക്കൽമാത്രം വേറെയൊന്നും എനിക്കറിഞ്ഞുകൂടാ. അല്ലയോ രക്താക്ഷാ! മഹാശയാ, നീ നിന്റെ ബോദ്ധ്യപ്രകാരം പറക്കുക.' അവിടെക്കൂടിയിരുന്ന കാക്കകളൊക്കെ ഹംസത്തിന്റെ വാക്കുകേട്ട് നിന്ദാപൂർവ്വം ചിരിച്ചു:'ഒറ്റ വിധത്തിലുള്ള പറക്കൽകൊണ്ട് ഹംസം എങ്ങനെ ജയിക്കാനാണ്? നൂറുവിധം പറക്കാനറിയാവുന്ന കാക്കയെ ഒപ്പം പറക്കുന്ന ഹംസത്തിന്റെ കുതി ഒറ്റക്കുതികൊണ്ട് ലഘുവിക്രമനും ബലവാനുമായ കാക്ക ജയിച്ചുകളയും.'

അന്നവും കാക്കയും പിന്നെ മത്സരിച്ചു പറന്നു. ചക്രാംഗൻ ഒറ്റക്കുതികുതിച്ചു. കാക്ക നൂറുകുതിച്ചു. അങ്ങനെ ചക്രാംഗനും പറന്നു, കാക്കയും പറന്നു. പാതങ്ങളാൽ വിസ്മരിക്കുന്നമാതിരി തന്റെ ഓരോ ക്രിയയും വിളിച്ചുപറഞ്ഞ് കാക്ക പറന്നു. വീണ്ടും വീണ്ടും കാക്കയുടെ വിചിത്രമായ പതനങ്ങൾ കണ്ട് ഉച്ചസ്വരത്തിൽ കാക്കകൾ അഭിനന്ദിച്ചാർത്തു. ഹംസങ്ങളെ പരിഹസിച്ചുകൊണ്ട് വിപ്രിയമായ വാക്കുകൾ പറഞ്ഞു. മുഹൂർത്തസമയം കാക്ക ഇങ്ങനെ! ഇങ്ങനെ! ഇങ്ങനെ! അങ്ങനെ! എന്നു പറഞ്ഞ് പലമട്ടിൽ പറന്നു. മരത്തിൽനിന്ന് താഴോട്ടും, താഴെനിന്ന് മരത്തിലേക്കും, പറന്നും, കുതിച്ചും വീണും പല ഘോഷങ്ങളുംകൂട്ടി ജയത്തിന്നായി പ്രാർത്ഥിച്ചു. അപ്പോൾ ഹംസം മെല്ലെ കുതിച്ചു പറക്കാൻ തുടങ്ങി. കാക്കയേക്കാൾ മുഹൂർത്തസമയം താഴെനിന്നു. മറ്റു ഹംസങ്ങൾ അവരോട് ഇപ്രകാരം പറഞ്ഞു:'ഈ പറക്കുന്ന ഹംസം ഇപ്രകാരമാണ് പറക്കുന്നത്, അതിൽ നിങ്ങൾ ക്ഷമിക്കണം,' എന്നു പറഞ്ഞ ഉടനെ ഹംസം നേരെ പടിഞ്ഞാട്ട് മകരാലയമായ സമുദ്രത്തിന്നടുത്തുകൂടി മുകൾഭാഗത്തൂടെ പറന്നു. അതുകണ്ടു ഭയപ്പെട്ട് മനസ്സുഴന്ന കാക്ക ഹംസത്തിന്റെ ഒപ്പം കുറച്ചുദൂരം പറന്ന് വിഷമിച്ചു. ദ്വീപും മരങ്ങളും കാണാതെ, ഇരിക്കുവാൻ കഴിയാതെ, അവൻ തളർന്നു'കടൽനിറയെ വെള്ളം തന്നെ! ഞാൻ തളർന്നുപോയി. ഇനി എവിടെ ഒന്നു ചെന്നിരിക്കും? വളരെ ജന്തുക്കൾ നിറഞ്ഞ ഈ കടൽ അവിഷഹ്യം തന്നെ സഹിച്ചുകൂടാ.' മഹാജന്തുക്കൾ നിറഞ്ഞ് ആകാശത്തേക്കാൾ മെച്ചപ്പെട്ട് കടൽ വിളങ്ങുന്നു. വെള്ളം, ആകാശം, ദിക്ക് ഇവയിൽ അബ്ധിവാസികൾപോലും അറ്റം കാണുന്നില്ല. പിന്നെ വെള്ളത്തിൽ അല്പദൂരം പറന്ന കാക്ക എന്തു കാണാൻ? മുഹൂർത്തസമയം ഇമ്മട്ട് ഇമ്മട്ട് എന്നുപറഞ്ഞ് കാക്ക പറന്നു. ഹംസമാണെങ്കിൽ മുന്നിട്ടു കടന്നു. ഹംസം കാക്കയെ തിരിഞ്ഞു നോക്കി. അവൻ അവശനായതുകണ്ട് അവനെ വിട്ടുപോകുവാൻ ഹംസം ഒരുങ്ങിയില്ല. ഹംസങ്ങൾ മുന്നിട്ടുകടന്ന് ആ കാക്കയെ വീണ്ടും നോക്കി. അപ്പോൾ കാക്ക വിചാരിച്ചു. ഹംസങ്ങൾ എന്നെ കടന്നുപോവുകയില്ലെന്ന്. പിന്നെ കാക്ക വളരെയേറെ ക്ഷീണിച്ച് ഹംസത്തിന്റെ അടുത്തെത്തി. തളർന്നവശനായ കാക്കയെ നോക്കി ഹംസം, താഴ്ന്നുപോകുന്നവരെ പൊറുക്കുന്നതാണല്ലോ സജ്ജനവ്രതമെന്നു വിചാരിച്ച്, ഇപ്രകാരം ചോദിച്ചു.''

അരയന്നം പറഞ്ഞു: ''എടോ കാക്കേ, പലമട്ടിലുള്ള കുതികളെ വീണ്ടും വീണ്ടും പറഞ്ഞ നീ കുതിക്കുള്ള ഗൂഢമായ മുറയൊന്നും ഞങ്ങളോടു പറഞ്ഞില്ലല്ലോ. ഇപ്പോൾ നീ കുതിക്കുന്ന ഈ കുതി എന്തുമട്ടിലുള്ളതാണ്! വീണ്ടും വീണ്ടും ചിറകും കൊക്കും വെള്ളത്തിൽ മുട്ടുന്നുണ്ടല്ലോ. ഇത് ഏതുമാതിരി കുതിയാണെന്ന് കാക്കേ, നീ പറയൂ! കാക്കേ, വരൂ! വരൂ! വേഗം വരൂ, നിന്നെ ഞാൻ കാത്തുനില്ക്കുകയാണ്.''

ശല്യൻ പറഞ്ഞു: ''കൊക്കും ചിറകുകളും വെള്ളത്തിൽ മുട്ടിക്കൊണ്ട്, ഹംസം ഈ അവശത കണ്ടുകൊണ്ടിരിക്കെ, വെള്ളത്താൽ കര കാണാതെ ഏറ്റവും തളർന്ന അവൻ, കുതിച്ചുലഞ്ഞ ആ കാക്ക, ഹംസത്തോട് ഇപ്രകാരം പറഞ്ഞു: 'കാകാ എന്ന ശബ്ദത്തോടുകൂടി ചുറ്റുന്ന ഞങ്ങൾ കാകന്മാർ എന്ന പേരോടുകൂടിയവരാണ്. അല്ലയോ ഹംസമേ, നീയാണെനിക്കു ശരണം! എന്റെ ജീവൻ നിന്റെ ഔദാര്യത്തിൽ നില്ക്കുന്നു! നീ എന്നെ കരയ്ക്കണയ്ക്കണേ!' കൊക്കും ചിറകും കടലിൽ മുട്ടി തളർന്ന് കാക്ക പെട്ടെന്ന് അവിടെ വീണു. അങ്ങനെ കാക്ക കടലിൽ വീണതു കണ്ടപ്പോൾ, ചാകാൻ പോകുന്ന കാക്കയോട് ഹംസം ചോദിച്ചു: 'നൂറ്റൊന്നുമാതിരി പറക്കാം ഞാൻ' എന്നു പറഞ്ഞതൊക്കെ മറന്നോ? തന്നെത്താൻ പുകഴ്ത്തി പറഞ്ഞത്? നൂറ്റൊന്നുമാതിരി പറക്കുന്നവനായ നീ എന്നെക്കാൾ മേലെയാണ്! പിന്നെ എങ്ങനെ നീ തളർന്ന് ഈ പെരുങ്കടലിൽ വീണുപോയി? ഇതു കേട്ട് അവശനായ കാക്ക മേലെ നില്ക്കുന്ന ഹംസത്തെ നോക്കി അവന്നു പ്രീതിയുണ്ടാകുന്നവിധത്തിൽ മറുപടി പറഞ്ഞു.

കാക്ക പറഞ്ഞു: 'ഹംസമേ, ഞാൻ ഉച്ഛിഷ്ടഗർവ്വിയായി ഗരുഡതുല്യനാണെന്നു വിചാരിച്ചു. ഞാൻ കാക്കകളേയും, പല പക്ഷികളേയും നിന്ദിച്ച് സംസാരിച്ചു. അല്ലയോ ഹംസമേ, നീയേ എനിക്കു ഗതിയുള്ളൂ. എന്നെ ഈ മഹാസമുദ്രത്തിൽനിന്നു കര കയറ്റിയാലും! ഹംസമേ! ഞാൻ ക്ഷേമത്തോടുകൂടി സ്വദേശത്തിൽ മടങ്ങിയെത്തിയാൽ പിന്നെ ഞാൻ ആരേയും നിന്ദിക്കുകയില്ല. ഈ ആപത്തിന്റെ കടലിൽനിന്നു നീ എന്നെ കയറ്റിവിടണം,' എന്ന് ഉഴന്നു വലഞ്ഞ് ഓരോ ആവലാതി പറയുന്ന കാക്കയെ, 'കാകാ' എന്നു കരഞ്ഞ് സമുദ്രത്തിൽ മുങ്ങുന്ന കാക്കയെ, വെള്ളത്തിൽ മുങ്ങി അഴകുപോയി വിറയ്ക്കുന്ന കാക്കയെ, ഒന്നും മിണ്ടാതെ ഹംസം കാൽകൊണ്ടു പൊക്കി പുറത്തുകയറ്റി. കാക്ക തളർന്നു മയങ്ങുമ്പോൾ പൃഷ്ഠത്തുകയറ്റി. മത്സരിച്ചു പറക്കാൻ തുടങ്ങിയ ആ കാക്കയേയും താങ്ങി ഒരു ദ്വീപിൽ കൊണ്ടിറക്കി. താഴത്ത് ഇറക്കിയതിന്നുശേഷം കാക്കയെ നല്ല വാക്കു പറഞ്ഞു സമാശ്വസിപ്പിച്ചു. പിന്നെ അരയന്നം ക്ഷണത്തിൽ ഇഷ്ടപ്പെട്ട ദിക്കിലേക്കു പറന്നുപോവുകയും ചെയ്തു.

എച്ചിൽ തിന്നു തടിച്ചു വളർന്ന കാക്ക, ഹംസത്താൽ പരാജിതനാക്കപ്പെട്ട കാക്ക. ബലവീര്യങ്ങളൊക്കെക്കെട്ടു ശാന്തനായി കർണ്ണാ! വൈശ്യഗൃഹത്തിൽ എച്ചിൽ തിന്നു വളർന്ന ആ കാക്കയെപ്പോലെ നീ ധാർത്തരാഷ്ട്രന്റെ ഉച്ഛിഷ്ടപുഷ്ടനാണ്. അതിൽ യാതൊരു സംശയവുമില്ല. തുല്യശ്രേഷ്ഠതയുള്ളവരെയൊക്കെ നിന്ദിക്കുകയാണു കർണ്ണാ, നീ ചെയ്യുന്നത്.

ഭീഷ്മദ്രോണകൃപദ്രൗണികളായ കുരുപ്രവരന്മാർ സംരക്ഷിതരായിട്ടും എന്തേ ഒറ്റപ്പാർത്ഥനെ വിരാടനഗരിയിൽവെച്ചു കൊല്ലാതിരുന്നത്? പാർത്ഥൻ ഒറ്റയ്ക്കും കൂട്ടമായിട്ടും നിങ്ങളെ തോല്പിച്ചില്ലേ? സിംഹത്തിന്റെ മുമ്പിൽ കുറുക്കന്മാർ എന്നപോലെ അന്നു നിങ്ങളുടെ വീര്യമൊക്കെ എവിടെപ്പോയിരുന്നു? നിന്റെ അനുജനെ പാർത്ഥൻ യുദ്ധത്തിൻ കൊന്നതു നീ കണ്ടുനിന്നു. കുരുവീരന്മാരൊക്കെ നോക്കിനിന്നു. നീയോ, അപ്പോൾ മുമ്പിട്ട് ഓടിക്കളഞ്ഞു! ഇല്ലേ? എടോ കർണ്ണാ! ദ്വൈതവനത്തിൽവെച്ചു ഗന്ധർവ്വന്മാർ ഏറ്റപ്പോൾ നീ എന്തുചെയ്തു? കുരുക്കളെയൊക്കെ വിട്ടു മുമ്പിട്ടോടിക്കളഞ്ഞു! ഇല്ലേ? ചിത്രസേനാദികളായ ഗന്ധർവ്വന്മാരെക്കൊന്ന് അവരെയൊക്കെ ഓടിച്ച് ഭാര്യയോടുകൂടിയ ദുര്യോധനനെ അർജ്ജുനൻ ഗന്ധർവ്വന്മാരിൽനിന്നു വിടുവിച്ചു.

പുരാണപുരുഷന്മാരായ പാർത്ഥകൃഷ്ണന്മാരുടെ പ്രഭാവത്തെപ്പറ്റി രാമൻ വന്നു രാജാക്കൾ തിങ്ങുന്ന സദസ്സിൽവെച്ചു പറ

ഞ്ഞില്ലെ? ഭീഷ്മദ്രോണന്മാർ രാജാക്കന്മാരുടെ മദ്ധ്യത്തിൽവെച്ച് പറഞ്ഞില്ലെ കൃഷ്ണന്മാരുടെ അവദ്ധ്യത്വം?

ഇങ്ങനെ ഓരോന്നും ചിന്തിക്കുമ്പോൾ എത്ര പറഞ്ഞാലാണ് അധികമാവുക! തീർച്ചയായും എല്ലാ ജാതിക്കാരിലും വിപ്രൻ മേലെയെന്നതുപോലെ നിന്നേക്കാൾ മേലേത്തന്നെയാണ് അർജ്ജുനൻ! നീ അധികം കഷ്ടപ്പെടേണ്ട. ഇപ്പോൾ നിനക്കു കാണാം, കൃഷ്ണനനും അർജ്ജുനനും പ്രധാനപ്പെട്ട തേരിൽക്കയറി വരുന്നത്. കാക്ക ഹംസത്തിന്റെ യോഗ്യതയറിഞ്ഞ് അവനെ ആശ്രയിച്ചതുപോലെ നീ പോയി കൃഷ്ണനേയും പാർത്ഥനേയും ആശ്രയിക്കുക! എടോ കർണ്ണാ! നീ വിക്രാന്തരായ വാസുദേവാർജ്ജുനന്മാരെ ഒറ്റത്തേരിൽ എപ്പോൾ കാണുന്നുവോ അപ്പോൾ നിന്റെ നാവ് ഇറങ്ങിപ്പോകും. പിന്നെ നീ ഇപ്പോൾ പറഞ്ഞമാതിരിയൊന്നും പറയുകയില്ല. കൂരമ്പു തൂകി എപ്പോൾ പാർത്ഥൻ നിന്റെ ഗർവ്വ് തടുക്കുമോ അപ്പോൾ ക്കാണാം തനിക്കും അർജ്ജുനനും തമ്മിലുള്ള അന്തരം! ദേവാസുരന്മാരിൽ ഖ്യാതരായ ആ നരേന്ദ്രന്മാരെ, മൗഢ്യംകൊണ്ടു ഭാസ്വാന്മാരെ മിന്നാമിനുങ്ങ് എന്നപോലെ നിന്ദിക്കരുത്. ആദിത്യചന്ദ്രന്മാർപോലെ യോഗ്യരാണ്, കേശവാർജ്ജുനന്മാർ. പ്രകാശംകൊണ്ടു കീർത്തിമാന്മാരാണ്. നീയോ? വെറും മിന്നാമിനുങ്ങുതന്നെ! ഇപ്രകാരം ഇനി കൃഷ്ണാർജ്ജുനന്മാരെ നിന്ദിക്കരുത്. അവർ നൃസിംഹരും മാന്യന്മാരുമാണ്. നീ പൊങ്ങച്ചം പറയാതെ അടങ്ങിയിരിക്കൂ."

## 42. കർണ്ണശല്യസംവാദം – കർണ്ണശാപകഥനം –

സഞ്ജയൻ പറഞ്ഞു: "ശല്യൻ പറഞ്ഞ അപ്രിയമായ വാക്കു കേട്ട് അതിൽ രസിക്കാതെ വമ്പനായ കർണ്ണൻ മദ്രരാജാവിനോട് ഇപ്രകാരം പറഞ്ഞു:

'എടോ ശല്യാ, കൃഷ്ണാർജ്ജുനന്മാരുടെ തത്ത്വമൊക്കെ എനിക്കറിയാം. പാർത്ഥന്റെ സാരഥ്യം സ്വീകരിച്ച പുരുഷന്റെ ബലവും, അർജ്ജുനന്റെ മോഹാസ്ത്രങ്ങളുമെല്ലാം ഞാൻ ശരിക്ക് അറിയുന്നുണ്ട്. അവയൊക്കെ നീ അറിയുകയില്ല. നിന്നേക്കാൾ ഏറെ അക്കാര്യങ്ങളൊക്കെ എനിക്കറിയാം. ശസ്ത്രങ്ങളിൽ ശ്രേഷ്ഠതയുള്ള കൃഷ്ണന്മാരോട് അറിഞ്ഞുകൊണ്ടുതന്നെയാണ് ഞാൻ എതിർക്കുന്നത്; അറിയാതെയല്ല. എനിക്ക് അതിൽ ഒട്ടും ഭയവുമില്ല. എന്നാൽ എനിക്കു വലുതായ ഒരു കുണ്ഠിതം ഉണ്ട്. അത് മറ്റൊന്നുമല്ല. രാമനിൽനിന്നും, വിപ്രനിൽനിന്നും എനിക്കു ലഭിച്ച ശാപത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ മാത്രമാണ്.

ഞാൻ പണ്ട് രാമന്റെ അടുത്തു ചെന്നു ബ്രാഹ്മണനാണെന്നുള്ള വ്യാജത്തോടെയാണു വസിച്ചത്. ദിവ്യാസ്ത്രം ലഭിക്കുവാൻ അങ്ങനെ ഒരു ഉപായം എനിക്കു തോന്നി. എനിക്ക് അന്നും ഒരു വിഘ്നം ദേവരാജാവു വന്നു പറ്റിച്ചു. രാജാവേ! പാർത്ഥന്റെ ഹിതത്തിന്നു വേണ്ടിയാണ് അവൻ അങ്ങനെ ചെയ്തത്. ഒരു ദിവസം രാമൻ എന്റെ മടിയിൽ തലവെച്ചു കിടന്ന് ഉറങ്ങുകയായിരുന്നു. ആ സന്ദർഭം നോക്കി ഇന്ദ്രൻ വിരൂപമായ ഒരു കീടത്തിന്റെ രൂപമെടുത്തുവന്ന് എന്റെ തുടയിന്മേൽ തുളച്ചു. എന്റെ തുട അക്രമമായി തുളച്ചപ്പോൾ ധാരാളം രക്തം പ്രവഹിച്ചു. ആചാര്യന്റെ നിദ്രയ്ക്കു ഭംഗംവരുമെന്നു ഭയപ്പെട്ട് ഞാൻ അനങ്ങാതെ ഇരുന്നു. എന്നാൽ ആചാര്യൻ ഉണർന്നെഴുന്നേറ്റപ്പോൾ തുടയിൽനിന്നു പ്രവഹിച്ച രക്തംകണ്ടു. ധീരതയോടെ നില്ക്കുന്ന എന്നെ നോക്കി വിപ്രൻ ചോദിച്ചു. 'എടോ കർണ്ണാ, നീ ആരാണ്? നേരു പറയൂ!' ഈ ചോദ്യം കേട്ടപ്പോൾ ഞാൻ സമീപത്തുനിന്ന് ശരിക്കും കാര്യം പറഞ്ഞു: സൂതപുത്രനാണെന്ന്. മഹാതപസ്വിയായ അവൻ രോഷത്തോടെ, എന്നെ ശരിയായി അറിഞ്ഞപ്പോൾ ശപിച്ചു, 'സൂതനായ നീ അതു മറച്ചുവെച്ചു. എന്നിൽനിന്നു നേടിയ അസ്ത്രവിദ്യ വേണ്ടനേരത്തു തോന്നാതെ പോകട്ടെ! മരണകാലം വരുമ്പോൾ വിദ്യ നിനക്ക് ഒഴിഞ്ഞുപോകും. അബ്രാഹ്മണന്ന് ബ്രഹ്മം ചേരുകയില്ല,' എന്ന്. എല്ലാറ്റിലും ശക്തിയായ മഹാസ്ത്രം ഈ ഘോരമായ തുമുലയുദ്ധത്തിൽ എന്റെ കൈവശമുണ്ട്. സർവ്വഹരവും കഠോരവുമായ ആ മഹാസ്ത്രം പ്രാണനെ അശിക്കുന്നതാണ്. ഇതു തീർച്ചയായും ക്ഷത്രിയപ്രൗഢന്മാരെ തപിപ്പിക്കുന്നതും ബലമായി വിമർദ്ദിക്കുന്നതുമാണ്. ഹേ ശല്യാ, വില്ലാളിവരിഷ്ഠനും, ഊക്കു കൂടിയവനും, അസഹ്യവീര്യനും, മഹാഘോരനും, പോരിൽ സത്യം പാലിക്കുന്നവനുമായ കിരീടിയെ ഞാൻ മൃത്യുമുഖം കയറ്റിവിടും. ആ ദിവ്യാസ്ത്രം എനിക്കു സിദ്ധമാണ്. ആ അസ്ത്രം എയ്തു ഞാൻ ശത്രുസംഘത്തെ മുടിക്കും. പ്രതാപിയും, ബലവാനും, കൃതാസ്ത്രനും, വില്ലാളിയും, ഓജസ്സുള്ളവനും, വീരനും, ക്രൂരനും, ശൂരനും, രൗദ്രനും, അമിത്രഘാതിയുമായ കിരീടിയെ ഞാൻ പോരിൽ ഇന്നു കൊല്ലും. ശക്തിയേറിയ മഹാസമുദ്രം, അതിരില്ലാതെ പരന്നുകിടക്കുന്ന വാരിരാശി, പ്രജാവർഗ്ഗത്തെ മുക്കുവാൻപോന്ന വൻകടൽ, അതിനെ ആർക്കു തടുക്കുവാൻ കഴിയും? കരയ്ക്കുമാത്രം. ആ കര ആരാണെന്നറിയാമോ? ഈ കർണ്ണൻ ഒരാൾ മാത്രം! മർമ്മം കീറി ശൂരന്മാരെ കൊന്നൊടുക്കുന്നവനും നല്ല പത്രങ്ങളോടുകൂടിയ ബാണങ്ങളെ എയ്യുന്നവനുമായ കൗന്തേയനെ പോരിൽ ഞാൻ എതിർക്കും! ഞാണിട്ട് ഉലയ്ക്കുന്നവരിൽ മുമ്പനായ അർജ്ജുനനെ ഞാൻ എതിർക്കും! ഇപ്രകാരം ശക്തിയേറിയ അസ്ത്രങ്ങളും ശക്തിയും ഉള്ളവനും, ആഴിപോലെ ഉഗ്രനും, ദുസ്സാദ്ധ്യനും, ശരൗഘത്താൽ രാജാക്കന്മാരെയൊക്കെ താഴ്ത്തിക്കളയുന്നവനുമായ ആ പാർത്ഥനെ, ഞാൻ കരയെന്നപോലെ താങ്ങി നിർത്തും! വില്ലാളികളിൽ തുല്യതയില്ലാത്തവനും, യുദ്ധത്തിൽ അപ്രതിമനും, ദേവാസുരരെ വെല്ലുന്നവനുമായ ആ വീരനുമായി ഘോരമായി ഞാൻ പോരാടുന്നതു നീ കണ്ടുകൊള്ളുക! മാനിയും, ദിവ്യാസ്ത്രപ്രഭാവനും, മഹാസ്ത്രംകൊണ്ടു പോരിൽ എന്നോട് എതിർക്കുന്നവനുമായ അവന്റെ അസ്ത്രങ്ങളെ അസ്ത്രങ്ങളാൽ തടുത്ത് ആ പാർത്ഥനെ ഞാൻ വീഴ്ത്തുന്നത് നിങ്ങൾക്കു കാണാം. ദിവാകരന്ന് തുല്യമായി താപം നൽകി ശരാംശു എടുത്ത് എരിയുന്ന കീർത്തിമാനെ, വളരെ ശരങ്ങളാൽ പാർത്ഥനെ, ഞാൻ മൂടുന്നതാണ്. തമസ്സു നീക്കുന്ന ആദിത്യനെ കാറുപോലെ ഞാൻ മൂടും! ജ്വലിച്ച് ആളി പുക പൊങ്ങിച്ചുയർന്ന് ലോകം ദഹിപ്പിക്കുന്ന അഗ്നിയെ, മഴക്കാർ എന്നപോലെ ശസ്ത്രവർഷങ്ങൾകൊണ്ടു ഞാൻ പാർത്ഥനെ പോർക്കളത്തിൽ വെച്ചു ശമിപ്പിക്കും! ദുർദ്ധരനും, ഭീഷണനനും, തീക്ഷ്ണദംഷ്ട്രനും, അഗ്നിപ്രായനും, ആശീവിഷമെന്നപോലെ ഉഗ്രമായി ക്രോധിക്കുന്നവനും ജ്വലിച്ച് ശത്രുവിനെ ചുട്ടെരിക്കുന്നവനുമായ കൗന്തേയനെ ഭല്ലംകൊണ്ട് ഇന്ന് അടക്കിക്കളയും! പ്രമാഥിയും ബലവാനും പ്രഹാരിയുമായ പ്രഭഞ്ജനനെ, ആ അടങ്ങാത്ത ജിഷ്ണുവെ, ഹിമാദ്രി എന്നപോലെ ഞാൻ പോരിൽ താങ്ങുന്നത് നിങ്ങൾക്കു കാണാം!

തേർ ഓടിക്കുന്നതിൽ പടുവായ ശക്തൻ, സമരത്തിൽ മഹാവീരൻ, ധനുർദ്ധരന്മാരിൽ മുൻപൻ, മഹത്തായ ഭാരംവഹിക്കുന്നവൻ. ഇങ്ങനെ പല മട്ടിലും പ്രസിദ്ധനായ കിരീടിയെ ഞാൻ പോരിൽ താങ്ങുന്നതു നിങ്ങൾക്കു കാണാം!

ധനുർദ്ധരന്മാരിൽ, മനുഷ്യരിൽ, യുദ്ധത്തിൽ ആരാണോ അതുല്യനായി ശോഭിക്കുന്നത്, ഈ ലോകമൊട്ടുക്കും ജയിച്ചവൻ ആരാണോ, അവനെ നന്നായി അറിഞ്ഞിട്ടുതന്നെ ഞാൻ അവനോടു പോരാടും. ആ ഖാണ്ഡവപ്രസ്ഥഭൂവിൽ ദേവഭൂതവ്രജത്തെ വെന്നവനായ സവ്യസാചിയോടു പൊരുതുവാൻ ഞാനല്ലാതെ ജീവനിൽക്കൊതിയുള്ള മറ്റൊരുത്തൻ തുനിയുമോ? ദൃഢാസ്ത്രനും, മാനിയും, കൈവേഗമുള്ളവനും, ദിവ്യാസ്ത്രജ്ഞനും, ശ്വേതവാഹനനും, പ്രമാഥിയും, രഥീന്ദ്രനുമായ ഫൽഗുനന്റെ ദേഹത്തിൽനിന്നു ഞാൻ തല എയ്തുവീഴ്ത്തുന്നതു ഇന്നു നിങ്ങൾക്കു കാണാം!

എടോ ശല്യാ, ഇന്നു ഞാൻ ജിഷ്ണുവോട് എതിർക്കുവാനാണു പോകുന്നത്. മരണം അല്ലെങ്കിൽ വിജയം! രണ്ടാലൊന്നു വന്നുകൊള്ളട്ടെ! ഞാനല്ലാതെ തേരാളിമുഖ്യനായി ആരുണ്ട് കാലന്നു തുല്യനായ അർജ്ജുനനോട് എതിർക്കുവാൻ? ആ പാർത്ഥന്റെ പൗരുഷം സന്തോഷത്തോടെതന്നെ ക്ഷത്രിയമദ്ധ്യത്തിൽ പറയുന്നതിന്ന് എനിക്കു മടിയില്ല. നീയാണെങ്കിൽ മൂർഖ

നാണ്, പ്രസഭനാണ്, മൂഢബുദ്ധിയാണ്. എന്നോടാണോ പാർത്ഥന്റെ വീര്യം പറയുന്നത്? നിനക്ക് അതിന്നുള്ള യോഗ്യതയില്ല. അപ്രിയനായ ഏതൊരു പുരുഷൻ ക്രൂരനായും, നിസ്സാരനായും, ക്ഷമയില്ലാത്തവനായും, ക്ഷമിക്കുന്നവനെ ആക്ഷേപിച്ചു പറയുന്നവനായും കാണുന്നുവോ, അങ്ങനെയുള്ളവരെ ഒന്നിച്ച് ഒരു നൂറെണ്ണത്തിനെ ഞാൻ നിമിഷത്തിന്നുള്ളിൽ കൊന്നുകളയും. പക്ഷേ, ഞാൻ കാലയോഗംകൊണ്ട് ക്ഷമിക്കുകയാണ്. പാണ്ഡവന്നുവേണ്ടി നീ എന്നോട് അപ്രിയം പറഞ്ഞു. പാപിയായ നീ മൂഢനെപ്പോലെ എന്റെ സാമർത്ഥ്യത്തെ നിസ്സാരമാക്കിക്കാണിക്കുകയാണ്. നേരുള്ളവനായ എന്നിൽ നീ കുടിലവൃത്തി കാണിക്കുന്നു. കെട്ടവനാണു നീ. മിത്രദ്രോഹിയാണു നീ. ഏഴടി ഒന്നിച്ചു നടക്കുകയോ, ഏഴുവാക്കു സംസാരിക്കുകയോ ചെയ്താൽ മിത്രമായി എന്നാണു മഹാന്മാർ പറയുന്നത് (സാപ്തപദീനം സഖ്യം). ഈ കാലം ദാരുണമാണ്. അതു വന്നടുത്തിരിക്കുന്നു. ദുര്യോധനൻ പോരിന്ന് ഏർപ്പെടുകയാൽ അവന്റെ കാര്യത്തിൽ ബദ്ധശ്രദ്ധനാണ് ഞാൻ. നീ ചിന്തിക്കുന്ന കാര്യത്തിൽ ഏകാഗ്രത ഞാൻ കാണുന്നില്ല. 'മിത്രം എന്ന പദം വളരെ അർത്ഥവ്യാപ്തിയുള്ളതാണ്. സ്നേഹിക്കുക, സന്തോഷിപ്പിക്കുക, ഹൃദ്യമായിപ്പെരുമാറുക, രക്ഷിക്കുക, ബഹുമാനിക്കുക, അനുമോദിക്കുക എന്നീ അർത്ഥങ്ങളുള്ള ഓരോ ധാതുക്കളിൽനിന്നാണ് മിത്രശബ്ദം നിഷ്പന്നമായത്.' നിന്നോട് എനിക്കു ധൈര്യമായിപ്പറയാം, ഈ ഗുണങ്ങളൊക്കെ എന്നിലുണ്ട്. അതൊക്കെ രാജാവിന്ന് അറിയുകയും ചെയ്യാം. ശത്രു എന്ന പദവും ഇപ്രകാരംതന്നെ അർത്ഥവ്യാപ്തിയുള്ളതാണ്. നശിപ്പിക്കുക, ശകാരിക്കുക, ആയുധങ്ങൾക്കു മൂർച്ചകൂട്ടുക, വേദനിപ്പിക്കുക, നെടുവീർപ്പിടുവിക്കുക, അസന്തുഷ്ടരാക്കിത്തീർക്കുക, ഇതിന്നും പുറമെ ഉപസർഗ്ഗം ചേർന്നാൽ പലതരത്തിൽ ദ്രോഹിക്കുക എന്നീ അർത്ഥങ്ങളുള്ള ധാതുക്കളിൽനിന്നു നിഷ്പന്നമായിട്ടുള്ളതാണ് ശത്രുശബ്ദം. ഇപ്പറഞ്ഞതിൽ മുക്കാലും നിനക്ക് എന്റെ നേരെയുണ്ട്. ദുര്യോധനന്നുവേണ്ടി, നിന്റെ പ്രിയത്തിന്നുവേണ്ടി, യശസ്സിന്നുവേണ്ടി, ആത്മാവിന്നുവേണ്ടി, ഈശ്വരന്നുവേണ്ടി ഞാൻ കൃഷ്ണാർജ്ജുനന്മാരോട് എതിർക്കുന്നു. യത്നിക്കുന്ന എന്റെ പ്രവൃത്തി നീ കണ്ടാലും! എന്റെ ഉത്തമാസ്ത്രങ്ങൾ, ബ്രാഹ്മങ്ങളും, ദിവ്യങ്ങളും, അമാനുഷങ്ങളുമായ ഉത്തമാസ്ത്രങ്ങൾ, നീ കണ്ടുകൊള്ളുക! അവയൊക്കെ എടുത്തു ഞാൻ മത്തേഭത്തോട് എതിർമത്തേഭം എന്നപോലെ എതിരായി എതിർക്കും. അജയ്യമായ ബ്രഹ്മാസ്ത്രം, അപ്രമേയമായ ബ്രഹ്മാസ്ത്രം, പാർത്ഥനെ ജയിക്കുന്നതിന്നായി ഞാൻ എയ്യും. അവൻ പോരിൽ എന്റെ മുമ്പിൽനിന്നു വിട്ടുപോവുകയില്ല. നിരപ്പില്ലാത്ത ദിക്കിൽ ഇന്ന് എന്റെ രഥചക്രം താഴുകയില്ലെങ്കിൽ ഞാൻ അവനെ ജയിക്കുന്നതാണ്.

ദണ്ഡുധരിച്ച അന്തകനായാലും, വാരിനാഥനായ വരുണനായാലും, ഗദയേന്തിയ ധനാധിപനായാലും, ദേവേശ്വരനായ ദേവേന്ദ്രനായാലും ആരായാലും, എന്നെ കൊല്ലുവാൻ വരുന്ന ഏതു ശത്രുവായലും, ഞാൻ അവനെ ഭയപ്പെടുമെന്നു വിചാരിക്കേണ്ട. ആ പാർത്ഥനേയും ജനാർദ്ദനനേയും ഞാൻ ഭയപ്പെടുകയില്ല. ബഹളമായ യുദ്ധത്തിൽ അവനുമായി ഞാൻ പോരാടും.

ഒരിക്കൽ അസ്ത്രം സമ്പാദിക്കുന്നതിന്നായി സഞ്ചരിക്കുന്ന കാലത്ത് ഞാൻ ഒരു അബദ്ധം ചെയ്തു. ഞാൻ ഘോരവും ഭയങ്കരവുമായ ബാണമെയ്ത് ചുറ്റുന്ന സമയത്ത്, ഒരു ബ്രാഹ്മണന്റെ ഹോമത്തിന്ന് പാൽ കറന്നെടുക്കുന്ന പശുവിന്റെ കിടാവിനെ, ഞാൻ അറിയാതെ പിഴച്ച ഒരസ്ത്രംകൊണ്ടു കൊന്നുകളഞ്ഞു. വിജനത്തിൽവെച്ചാണ് ശല്യാ, ഈ അബദ്ധം എനിക്കു പറ്റിയത്. ഉടനെ ആ ബ്രാഹ്മണൻ എന്റെയടുത്തു വന്ന് ഇപ്രകാരം പറഞ്ഞു: 'എടോ കർണ്ണാ! നീ ആലോചിക്കാതെ എന്റെ ഹോമധേനുവിന്റെ കിടാവിനെ കൊന്നുകളയുകയാൽ പോരിൽ പൊരുതുന്ന സമയത്ത്, അത്യന്തം ഭയമുണ്ടാക്കുന്നവിധത്തിൽ നിന്റെ രഥത്തിന്റെ ചക്രം കുണ്ടിൽ ചാടും.' ആ ബ്രാഹ്മണന്റെ വാക്കിൽ ഞാൻ വല്ലാതെ ഭയപ്പെടുന്നുണ്ട്. ഇവരാണെങ്കിൽ സോമവംശത്തിൽപ്പെട്ട രാജാക്കളാണ്. സുഖദുഃഖങ്ങൾക്ക് മഹേശന്മാരാണ്.

ഞാൻ ആ ബ്രാഹ്മണനെ കുമ്പിട്ടു. അവനെ പ്രസാദിപ്പിക്കുവാൻ അറുനൂറു കാളയേയും ആയിരം പശുക്കളേയും നല്കി. എന്നിട്ടും വിപ്രന്റെ പ്രസാദം നേടുവാൻ എനിക്കു കഴിഞ്ഞില്ല. എഴുനൂറ് കൊമ്പനാനയേയും അനവധി ദാസീദാസന്മാരേയും ഞാൻ കൊടുത്തു. എന്നിട്ടും ബ്രാഹ്മണൻ പ്രസാദിച്ചില്ല. വെളുത്ത കട്ടിയുള്ള കറുത്ത പതിനാലായിരം പശുക്കളെ നല്കി. എന്നിട്ടും ആ ബ്രാഹ്മണൻ പ്രസാദിച്ചില്ല. എല്ലാ സുഖങ്ങളോടും കൂടിയ ഗൃഹവും, എന്റെ സകല സ്വത്തും അവന്റെ പാദത്തിൽ അർപ്പിച്ചു പൂജിച്ചു. എന്റെ അപേക്ഷ അവൻ കൈക്കൊണ്ടില്ല; എല്ലാം അവൻ നിരസിച്ചു. പിഴചെയ്ത് അപേക്ഷിക്കുന്ന എന്നോട് അവൻ ഇപ്രകാരം പറഞ്ഞു: 'എടോ സൂതാ! ഞാൻ പറഞ്ഞതു പിഴയ്ക്കുകയില്ല. പറഞ്ഞമാതിരിതന്നെ വന്നുകൂടും. തെറ്റിപ്പോവുകയില്ല. പൊളി പറഞ്ഞാൽ പ്രജാനാശം വരും; പാപവും ഏല്ക്കും. അതുകൊണ്ട് ധർമ്മരക്ഷയ്ക്കായി ഞാൻ നില്ക്കുന്നു. അസത്യമായ ഭാഷണം എന്നിൽനിന്നു പുറപ്പെടുകയില്ല. നീ ഇനി ബ്രാഹ്മണർക്ക് ആശ്രയമായിട്ടുള്ളതു നിന്ദിക്കരുത്. നീ പ്രായശ്ചിത്തം ചെയ്തുകഴിഞ്ഞു! ലോകത്തിൽ ഞാൻ പറഞ്ഞത് ഇന്നേവരേയും ഭോഷ്കായി ഭവിച്ചിട്ടില്ല. നീ അത് ഏല്ക്കുക!' നീ എന്നെ ആക്ഷേപിക്കുകയാണെങ്കിലും ഈ രഹസ്യം ഞാൻ നിന്നോടുള്ള വേഴ്ചകൊണ്ടു പറഞ്ഞു. നീ അധിക്ഷേപക്കാരനാണെന്ന് ഞാൻ അറിഞ്ഞുകഴിഞ്ഞു. എടോ ശല്യാ, ഇനിയും എനിക്ക് നിന്നോടു പറയുവാനുണ്ട്; മിണ്ടാതിരുന്ന് എല്ലാം കേട്ടുകൊള്ളുക!"

**43. കർണ്ണശല്യസംവാദം** – സഞ്ജയൻ പറഞ്ഞു: "പിന്നെ വീണ്ടും രാജാവേ, മദ്രേശനോട് തടുത്തുകൊണ്ട് രാധേയൻ ഇങ്ങനെ മറുപടി പറഞ്ഞു."

കർണ്ണൻ പറഞ്ഞു: 'എടോ, ശല്യാ! നീ എന്നോടു പല ദൃഷ്ടാന്തങ്ങളും പറഞ്ഞ് എന്നെ ഭയപ്പെടുത്താമെന്നു വിചാരിച്ചു. നീ അതിന്ന് മോഹിക്കേണ്ട ശല്യാ! അതു പാഴ്വേലയാണ്!

ഇന്ദ്രാദികളായ ദേവന്മാർ എല്ലാവരുംകൂടി ഒത്തുചേർന്നു വന്ന് എന്നോടു പൊരുതിയാലും ഞാൻ ഭയപ്പെടുകയില്ല. പിന്നെ കൃഷ്ണനോടുകൂടിയ പാർത്ഥനോ? സാരമില്ല! എടോ ശല്യാ! വാക്കുകൊണ്ട് പിപ്പിടികാട്ടി പേടിപ്പിക്കാൻ നീ നോക്കേണ്ട അതിന്നു വേറെ വല്ലവരേയും നോക്കിക്കോളൂ. പോരിൽ എന്നെ പേടിപ്പെടുത്താൻ നിനക്കു കഴിയുമോ? ഇത്രമാത്രം നീചമായ ദുസ്സാമർത്ഥ്യം നീ എന്നോടു കാണിക്കുകയോ? പാരുഷ്യം പറയുകയോ? അതു നടക്കില്ല. എന്റെ ഗുണങ്ങളെപ്പറ്റി പറയുവാൻ നിനക്കു കഴിവില്ല, തിരിവില്ല. വിവരവുമില്ല. ദുഷ്ടാ! നീ ഏറെ തുള്ളേണ്ട. എടോ മദ്രകാ! കർണ്ണൻ പേടിക്കുവാൻ പിറന്നവനല്ല. മഹാത്മാവായ കർണ്ണൻ പിറന്നത് വിക്രമിക്കുവാനും യശസ്സിന്നും വേണ്ടിയാണ്. സഖിത്വംകൊണ്ടും, സുഹൃത്വംകൊണ്ടും, മിത്രത്വംകൊണ്ടും ഈ മൂന്നു കാരണംകൊണ്ടുമാണ് നീ ഇപ്പോൾ ജീവിക്കുന്നത്! ധൃതരാഷ്ട്രരാജാവിന്ന് വലിയ കാര്യം നടത്തേണ്ടതുണ്ട്. അത് എന്നെ അദ്ദേഹം ഏല്പിച്ചിരിക്കുന്നു. എടോ ശല്യാ! നീ അതുകൊണ്ടാണു ജീവിക്കുന്നത്? നിന്റെ വിപ്രിയമായ വാക്കുകൾ പൊറുക്കണമെന്ന് ഒരു കരാറും ഉണ്ട്. എനിക്ക് ആ കരാറ് പാലിക്കുകയും വേണം. എടോ ശല്യാ! അതുകൊണ്ടാണ് നീ ജീവിക്കുന്നത്! ആയിരം ശല്യന്മാരില്ലാതേയും ഞാൻ ശത്രുക്കളെ ജയിക്കാം. മിത്രദ്രോഹം പാപമാണ്. എടോ ശല്യാ നീ അതുകൊണ്ടാണു ജീവിക്കുന്നത്!"

**44. കർണ്ണശല്യസംവാദം** – ശല്യൻ പറഞ്ഞു: "എടോ കർണ്ണാ! ശത്രുക്കളെപ്പറ്റി നിന്റെ ഈ പ്രലാപങ്ങളൊക്കെ വെറും പ്രലോഭം മാത്രമാണ്. ആയിരം കർണ്ണന്മാരില്ലാതേയും രിപുക്കളെ ജയിക്കാം."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കലുഷമായി സംസാരിക്കുന്ന മദ്രരാജാവിനോട് കർണ്ണനും അപ്രിയാകാരനായി, അതിലിരട്ടി പരുഷവാക്കുകൾ പറഞ്ഞു."

കർണ്ണൻ പറഞ്ഞു: എടോ മദ്രരാജാവേ, ഞാനീ പറയുന്നത് നീ ഒന്നു മനസ്സിരുത്തി കേൾക്കൂ! ഇതു ഞാൻ ധൃതരാഷ്ട്രന്റെ മുമ്പിൽ വെച്ച് പറഞ്ഞുകേട്ട വർത്തമാനമാണ്. വിചിത്രമായ ദേശങ്ങളേയും, പണ്ടുള്ള രാജാക്കന്മാരേയുംപറ്റി ധൃതരാഷ്ട്രരാജാവിനോട് ചില വിപ്രന്മാർ പറഞ്ഞുകൊടുത്ത്, രസിച്ച് അവർ രാജധാനിയിൽ വസിച്ചു. അതിൽ ഒരു വൃദ്ധബ്രാഹ്മണൻ മുമ്പെ നടന്ന കഥ പറയുന്നതിന്നിടയ്ക്ക് വാഹീകമദ്രദേശങ്ങളെ നിന്ദിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'ഹിമവാനും, ഗംഗയ്ക്കും, സരസ്വതിക്കും, യമുനയ്ക്കും, കുരുക്ഷേത്രത്തിന്നുമൊക്കെ പുറത്തു നില്ക്കുന്നതും, ആറാമത്തേതായ സിന്ധുവിനോടു ചേർന്നതും, പഞ്ചനദികൾക്കിടയ്ക്ക് (പഞ്ചാബ്) ധർമ്മമില്ലാത്ത, ശുദ്ധിയില്ലാത്ത ഒരു രാജ്യമുണ്ട്. വാഹീകം, അവിടെ ആരും വസിക്കരുത്. അതു വിട്ടൊഴിക്കേണ്ട ഒരു ഇടമാണ്. ഗോവർദ്ധനം എന്നു പേരുള്ള വടം, സുഭാണ്ഡത്തെരുവ് (മദ്യം സൂക്ഷിക്കുന്ന തെരുവ്) ഇത് രാജകുലദ്വാരമാണ്. ഈ പ്രദേശങ്ങളെ ഞാൻ ബാല്യം മുതൽ ഓർക്കാറുണ്ട്.

ഞാൻ വലിയ ഒരു ഗൂഢകാര്യത്തിന്നായി വാഹീകത്തിൽ പോയി അവിടെ കുറച്ചുനാൾ പാർത്തു. സഹവാസംകൊണ്ട് അവരുടെ നടപ്പും എനിക്ക് അറിയുവാൻ കഴിഞ്ഞു. ശാകലം എന്ന പട്ടണം, ആപഗ എന്ന പുഴ. ഇവിടെ താമസിക്കുന്ന ഇത്തികാ എന്നു പറയുന്ന വാഹീകരുടെ കഥ വളരെ മോശമാണ്. പലതരത്തിലുള്ള ഗൗഡമദ്യം മോന്തി പശുമാംസം, ഉള്ളി, മാംസവാടങ്ങൾ ഇവയൊക്കെതിന്ന് ബോധമില്ലാതെ, വസ്ത്രമില്ലാതെ പെണ്ണുങ്ങൾ ചിരിക്കുകയും, തുള്ളുകയും ചെയ്യുന്നു! മദ്യംകഴിച്ചു മത്തകളായ പെണ്ണുങ്ങൾ നഗരക്കോട്ടയ്ക്കു വെളിയിൽ സുഗന്ധപ്പൊടി പൂശി പൂമാല ചാർത്തി നഗ്നവേഷത്തിൽ കഴുതയുടെ സ്വരത്തിൽ പലതരം അസഭ്യമായ പൂരപ്പാട്ടുകൾ പാടി തടവില്ലാതെ കണ്ടവരെത്തേടിപ്പിടിച്ച്, മൈഥുനം ചെയ്ത് അങ്ങനെ തോന്നിവാസികളായി നടക്കുന്നു. മദോൽക്കടകളായ പെണ്ണുങ്ങൾ കാമവികാരം സഹിക്കാതെ തമ്മിൽ ഓരോരോ "നല്ലവാക്കുകൾ" പറയുന്നു: "എടീ, നിന്നെ പറ്റിച്ചില്ലേടീ? നീ അവനെപ്പറ്റിച്ചില്ലേടീ!" എന്നും മറ്റും ഓരോന്നു പറഞ്ഞു ചിരിച്ച് കുലമര്യാദവിട്ട പെണ്ണുങ്ങൾ നിലവിട്ടു വാവുതോറും ആർത്തു തുള്ളുകയാണ്!

ഗർവ്വുള്ള ആ പെണ്ണുങ്ങളെപ്പറ്റി കുരുജാംഗലനിവാസിയായ ഒരുത്തൻ, ദുഷ്ടവാഹീകരിൽ ഒരുത്തൻ, സന്തോഷമില്ലാത്തമട്ടിൽ ഇങ്ങനെ പറഞ്ഞു: 'വെളുത്തു തടിച്ചുകൊഴുത്ത ആ കൂറ്റത്തിപ്പെണ്ണ്, ചെറിയ ഒരു കമ്പിളിമാത്രം ഉടുത്ത്, കുരുനാട്ടിലേക്കു വന്ന് വാഹീകനായ എന്നെയോർത്തു കിടക്കുകയാണ്. ശതദ്രുകപ്പുഴ കടന്ന്, ഇരാവതിനദിയും കടന്ന് സ്വദേശത്തു ചെന്ന് ഞാൻ എന്നാണ് ആ മുട്ടുറച്ച പെണ്ണുങ്ങളെക്കാണുക! കണ്ണിൽ മനയോലയെഴുതി, മൂന്നുകൊമ്പായി മഷിതേച്ച്, കമ്പിളിത്തോലുടുത്ത്, ഏറ്റവും ചന്തംകൂടിയ ആ പെണ്ണുങ്ങളെ, മൃദംഗശംഖാനകമദ്ദളാരവത്തോടിടകലർന്ന് മനോഹരമായ കഴുതസ്വരത്തിൽ കൊഞ്ചുന്ന ആ പെണ്ണുങ്ങളെ പുണരുവാൻ എന്നാണു കഴിയുക? നല്ല പാതകളുള്ള കാപ്പിത്തോട്ടങ്ങളിൽ അപ്പവും പുട്ടും മഥിതവും കൂട്ടി ഭക്ഷണം കഴിച്ച്, വഴിക്ക് കൂട്ടത്തോടെ വന്നുനിന്ന്, ആവഴിക്കു വന്നെത്തുന്ന വഴിപോക്കരുടെ വസ്ത്രം വലിച്ചഴിക്കുന്ന സമയത്ത്, അവരെങ്ങാനും അനുസരിക്കാഞ്ഞാൽ ഞാൻ അവരെ അടിക്കും" എന്നു പറയുന്ന ഈ ദുശ്ശീലമുള്ള, ദുഷ്ടകളായ, മര്യാദവിട്ട പെണ്ണുങ്ങളുള്ള വാഹീകരാജ്യത്ത് ബുദ്ധിയുള്ളവർ ആരെങ്കിലും ഒരു മുഹൂർത്തമെങ്കിലും വസിക്കുമോ?' ഇപ്രകാരം ബ്രാഹ്മണൻ പറഞ്ഞ മോഹകാരികളായ വാഹീകരിൽനിന്ന് അവരുടെയൊക്കെ പുണ്യപാപങ്ങളുടെ ആറിലൊരുഭാഗം ഭവാൻ കരമായി വാങ്ങുന്നുണ്ടല്ലോ? ആ സാധുദ്വിജൻ പിന്നേയും ഇപ്രകാരം പറഞ്ഞു:'ഹേ രാജാവേ, ധൂർത്തകളായ വാഹീകരിൽ പറഞ്ഞുവരാറുള്ള ഒരു കാര്യംകൂടി ഞാൻ പറയാം. കറുത്തപക്ഷത്തിലെ എല്ലാ ചതുർദ്ദശിയിലും ഒരു രാക്ഷസി ശാകലപട്ടണത്തിൽ ഭേരികൊട്ടിപ്പാടുമത്രേ! ശാകലത്തിലെ വാഹീകകഥ ഇനി എന്നു പാടുവാൻ സാധിക്കും? ഗോമാംസം തിന്ന് സംതൃപ്തരായി ഗൗഡമദ്യം കുടിച്ചു തടിച്ചു കൊഴുത്ത വെള്ളപ്പെണ്ണുങ്ങളുമായി കെട്ടിമറിഞ്ഞ്, ഉള്ളിച്ചാറു കുടിച്ച്, ആട്ടിറച്ചി പൊരിച്ചതു തിന്ന് മദ്യമത്തോടുകൂടി ഇങ്ങനെ ഒരു പാട്ടുപാടാറുണ്ട് ശാകലനാട്ടുകാർ:

"പന്നിയും കഴുതയും കോഴിയുമാടും പിന്നെ-
യൊട്ടകം പോത്തു പശുതൊട്ടുള്ള മൃഗങ്ങളും
കൊന്നുടൻ പാകംചെയ്ത്, വെച്ചതും വറുത്തതും
മദ്യവും കൂട്ടിക്കഴിച്ചുള്ളിതൻ ചാറും മോന്തി
തടിച്ച വെള്ളപ്പെണ്ണുങ്ങളുമായിപ്പുണരാത്ത
മനുഷ്യൻ ജീവിപ്പതു നിഷ്ഫലം! നിരർത്ഥകം!"

ഇത്തരത്തിലൊരു പാട്ട് ശാകലനാട്ടുകാർ മദ്യമത്തോടെ പാടാറുണ്ട്. ഇങ്ങനെ തെറിപ്പാട്ടുകൾ പാടിനടക്കുന്ന ആബാലവൃദ്ധം ആളുകൾ ആർത്തുരസിക്കുന്ന നാട്ടിലെ ജനങ്ങൾക്കെവിടെയാണു ധർമ്മം? എടോ, ശല്യാ! നീ ഓർത്തുനോക്കൂ! വേറെയും പറയാം. കുരുസഭയിൽ വേറെ ഒരു ബ്രാഹ്മണൻ പറഞ്ഞതാണ് ഈ പറയുന്ന കഥയും.

അഞ്ചു പുഴകൾ ഒഴുകുന്നതിന്നപ്പുറത്ത് കാപ്പിത്തോട്ടമുള്ള ദിക്കിൽ ശതദ്രു, വിപാശ, ഐരാവതി, ചന്ദ്രഭാഗ, വിതസ്ത, സിന്ധു ഈ അഞ്ചു പുഴകൾക്കപ്പുറത്ത് അദ്രിയുണ്ട്. അതിന്നപ്പുറത്ത് ആരട്ടം എന്ന ഒരു ദേശമുണ്ട്. ധർമ്മമില്ലാത്ത ദേശമാണത്. അങ്ങോട്ട് ആരും പോകരുത്. അവിടെ വ്രാത്യന്മാരും ദസമീയന്മാരും വൈദേഹന്മാരായ അയാജികളും നല്കുന്നത് പിതൃക്കളും ദേവന്മാരും ദ്വിജാദികളും കൈക്കൊള്ളുകയില്ല. ധർമ്മംകെട്ട വാഹീകന്മാരിൽ നിന്നു വാങ്ങരുതെന്നാണ് ശ്രുതിയിൽ പറയുന്നത്. സജ്ജനങ്ങളുടെ മദ്ധ്യത്തിൽവെച്ച് പണ്ഡിതനായ ബ്രാഹ്മണൻ പറഞ്ഞതാണിത്. മരപ്പാത്രത്തിലാണ് വാഹീകന്മാർ ഉണ്ണുന്നത്. മൺചട്ടിയിലും അവർ ഉണ്ണും. നായ്ക്കൾ നക്കിയ അന്നവും അവർ ഭക്ഷിക്കും. ചെമ്മരിയാടിന്റേയും ഒട്ടകത്തിന്റേയും കഴുതയുടേയും പാല് കുടിക്കും. അവകൊണ്ടു മോരും തൈരുമുണ്ടാക്കിക്കുടിക്കും. ഇങ്ങനെയുള്ള കൂട്ടരാണ് ആ വാഹീകന്മാർ. അവർ സങ്കരപുത്രന്മാരാണ്; ദുഷ്ടന്മാരാണ്. ഏതു മൃഗത്തിന്റെ പാലും ഏതു മൃഗത്തിന്റെ മാംസവും അവർ തിന്നും. ആരട്ടർ എന്നറിയപ്പെടുന്ന വാഹീകർ ഏറ്റവും വൃത്തികെട്ട കൂട്ടരാണ്. ബുധന്മാർ വർജ്ജിക്കേണ്ടവരാണ്. എടോ ശല്യാ, ഇനിയുമുണ്ട് പറയുവാൻ. കുരുസംസത്തിൽവെച്ച് എന്നോട് മറ്റു വിപ്രന്മാർ പറഞ്ഞതാണിത്.

യുഗന്ധരയിൽ വെള്ളംകുടിച്ചും, അച്യുതസ്ഥലത്തു കുളിച്ചും ആ ഭൂതിലയത്തിൽ എങ്ങനെ സ്വർഗ്ഗം നേടുവാൻ കഴിയുന്നു? പർവ്വതം വിട്ടൊലിച്ച് അഞ്ചു നദി ഒഴുകുന്ന സ്ഥലത്ത് ആരട്ടം എന്ന വാഹീകരാജ്യമുണ്ട്. അവിടെ തികച്ച് രണ്ടുദിവസം പാർക്കരുത്. വഹിയെന്നും ഹീകമെന്നും രണ്ടു പിശാചുക്കൾ വിപാശിയിലുണ്ടായിരുന്നു. അവരുടെ സന്താനങ്ങളാണ് വാഹീകർ. ഇവർ ബ്രഹ്മസൃഷ്ടിയിൽപ്പെട്ടവരേയല്ല. ഈ ഹീനയോനികൾക്ക് ലോകസാധാരണമായ ധർമ്മം എങ്ങനെയറിയാം? 'കാരസ്കരം, മാഹിഷകം, കാലിംഗം, കേരളം, കാർക്കോടകം, വീരകം, ദുർദ്ധർമ്മം ഈ പ്രദേശങ്ങളൊക്കെ വിട്ടൊഴിക്കേണ്ട രാജ്യങ്ങളാണ്.' തീർത്ഥയാത്രക്കാരനോട് ഒരു രാക്ഷസി പറഞ്ഞു. ഉരൽ മേഖലയായിട്ടുള്ളവളും ഒരു രാവ് വീട്ടിൽ വസിക്കുന്നവളുമാണ് ആ രാക്ഷസി. 'ആരട്ടം' എന്ന നാട്ടിലെ ജനങ്ങൾ വാഹീകന്മാരാണ്. അതിലെ നീചബ്രാഹ്മണന്മാർ ബ്രഹ്മാവിന്റെ സമകാലികന്മാരാണ്. അവർക്ക് വേദപഠനമില്ല, അറിയേണ്ടതൊന്നുമില്ല, യജ്ഞമില്ല, യജനവുമില്ല. ആ വ്രാത്യന്മാരും ദാസമീയന്മാരും നല്കുന്ന അന്നം ദേവകൾ സ്വീകരിക്കയില്ല. പ്രസ്ഥലന്മാർ, മദ്രകന്മാർ, ഗാന്ധാരന്മാർ, ആരട്ടരായ ഖസർ, വസാതികൾ, സിന്ധുസൗവീരന്മാർ ഇവരെല്ലാം കുത്സിതന്മാരാണ്. ചീത്തയാളുകളാണ്."

**45. കർണ്ണശല്യസംവാദം** – കർണ്ണൻ പറഞ്ഞു: "എടോ ശല്യാ! നീ ധരിക്കൂ! ഞാൻ വീണ്ടും ചിലതു പറയാം. ഞാൻ പറയുന്നത് നീ മനസ്സുവെച്ചു കേൾക്കണം. മുമ്പ് എന്റെ വീട്ടിൽ ഒരു അതിഥി ബ്രാഹ്മണൻ വന്നു കയറി. അവിടത്തെ ആചാരം കണ്ടു സന്തോഷിച്ച് ഇപ്രകാരം പറഞ്ഞു: 'ഞാൻ ഹിമാലയത്തിന്റെ ശൃംഖത്തിൽ വളരെനാൾ വാണു നാനാതരം ആചാരമര്യാദകളുള്ള പല ദേശങ്ങളും ഞാൻ കണ്ടു. ഈ പ്രജകൾ ഒരു ധർമ്മത്താലും വിരോധിക്കുന്നതായിക്കണ്ടില്ല. അവർ വേദജ്ഞന്മാർ പറയുന്ന ധർമ്മങ്ങളൊക്കെ പറഞ്ഞു. ദേശംതോറും നാനാ തരത്തിലുള്ള ധർമ്മങ്ങളുള്ള നാടുചുറ്റിസ്സഞ്ചരിക്കുന്ന ഞാൻ പോരുന്നവഴിക്ക് വാഹീകന്മാരുടെ സമ്പ്രദായങ്ങളെപ്പറ്റി കേട്ടു. ആ രാജ്യത്തെ നടപ്പ് അത്ഭുതംതന്നെയാണ്. യാതൊരു സ്ഥിരതയുമില്ലാത്ത സ്ഥിതിയാണ് അവിടെ. ആ രാജ്യത്ത് ബ്രാഹ്മണൻ പിന്നെ ക്ഷത്രിയനാകും. വാഹീകൻ പിന്നെ വൈശ്യനാകും. ശൂദ്രനാകും, പിന്നെ ക്ഷുരകനുമാകും. അങ്ങനെ ക്ഷുരകനായവൻ പോയി ബ്രാഹ്മണനാകും; പിന്നെ ബ്രാഹ്മണൻ പോയി ദാസനാകും. ഭ്രഷ്ടാക്കപ്പെട്ട കുലദ്വിജന്മാർ കാമചാരികളാണ്. തോന്നിയമാതിരി നടക്കുന്നവരാണ്. ഗാന്ധാരന്മാർ, മദ്രകന്മാർ, വാഹീകന്മാർ ഇവരൊക്കെ അല്പബുദ്ധികളാണ്. ഇത് ധർമ്മസങ്കരംകൊണ്ടുണ്ടായതാണെന്നാണു ഞാൻ കേട്ടത്. ഭൂമിയൊക്കെ നടന്നുകണ്ട ഞാൻ വാഹീകത്തിലെത്തിയപ്പോൾ എല്ലാം വിപരീതമായിട്ടാണ് കണ്ടത്. എടോ ശല്യാ, വേറെയും ചിലതു ഞാൻ കേട്ടിട്ടുണ്ട്. അതും ഞാൻ പറയാം. വാഹീകന്മാരുടെ കുത്സിതമായ സ്ഥിതി; വേറെ ഒരാൾ എന്നോടു പറഞ്ഞതാണ് അത്.

മുമ്പ് ഒരു സതിയെ ചില കള്ളന്മാർ പിടിച്ച് ബലമായി ആരട്ടത്തേക്കു കൊണ്ടുപോയി. അങ്ങനെ പലർകൂടി അവളെ ബലാത്സംഗംചെയ്തു. അധർമ്മമായി സംഗംചെയ്യപ്പെട്ട അവൾ അവരെയെല്ലാം ശപിച്ചു. ബാലയായ എന്നെ, ഭർത്താവുള്ള എന്നെ, അധർമ്മമായി, അന്യായമായി, സംഗമിക്കുകകാരണം നിങ്ങളുടെ കുലസ്ത്രീകൾ പ്രസവിക്കാതെപോകട്ടെ! എല്ലാം വന്ധ്യകളാകട്ടെ! ഘോരമായ ഈ നരകത്തിൽനിന്ന് നീചന്മാരേ! നിങ്ങൾ എന്നെ വിടാതെ, ബലമായി തടഞ്ഞുവെച്ച്, തോന്നിവാസം കാണിക്കുകയാൽ നിങ്ങളുടെ സ്വത്തിന്ന് അവകാശികൾ മക്കളല്ല, മരുമക്കളായിരിക്കും.' അങ്ങനെ അവൾ ശപിച്ചു.

കുരുക്കൾ, പാഞ്ചാലർ, സാല്വർ, മത്സ്യർ, നൈമിഷർ; കാശി, കോസലം, കാലിംഗം, മാഗധം, അംഗം എന്നിവിടങ്ങളിലെ ജനങ്ങളും, മഹാന്മാരായ ചേദികളും നിത്യമായ ധർമ്മം അറിയുന്നവരാണ്. വാഹ്യാലയർ ഒഴികെ മറ്റു ദേശക്കാരൊക്കെ സജ്ജനങ്ങളാണ്. മത്സ്യരാജ്യംമുതൽ കുരുപാഞ്ചാലനാട്ടുകാരടക്കം നൈമിഷർമുതൽ ചൈദ്യർവരെ ശിഷ്ടരാണ്. ധർമ്മവും പുരാണവും കൊണ്ട് ഉപജീവിക്കുന്നവരാണ് അവർ. പഞ്ചാബുകാരും മദ്രകന്മാരും ഇതിൽപ്പെടുകയില്ല,' എന്നാണ് അവൻ പറഞ്ഞത്. ഇപ്രകാരമുള്ള അഭിപ്രായം അറിഞ്ഞ് ഞാൻ പറയുന്നു ഹേ ശല്യാ! നിന്റെ ധർമ്മപ്രസംഗം അവസാനിപ്പിച്ച് അടങ്ങുക! മിണ്ടാതെ ജളനെപ്പോലെ നീ അടങ്ങുക! എടോ ശല്യാ! നീ ഈ കൂട്ടരുടെയൊക്കെ രാജാവാണല്ലോ! നിന്റെ സംരക്ഷയിലാണല്ലോ ഇവരൊക്കെ. അവരുടെ ആറിലൊന്നു ധനം നീ കരമായി വാങ്ങുന്നുണ്ടല്ലോ. അവരുടെ പുണ്യപാപങ്ങളിൽ ആറിലൊന്ന് നീ ഏല്ക്കുന്നവനല്ലേ?

പിന്നെ നീ അവരെ രക്ഷിക്കുന്നില്ലെങ്കിൽ പാപം ഏല്ക്കും. രക്ഷിക്കുന്നവൻ പുണ്യവാനായ രാജാവാണ്. രക്ഷിക്കാത്തവനാണ് നീയെങ്കിൽ പ്രജകളുടെ പാപം ഏല്ക്കുന്നവനുമാണ്. നാടുതോറും ശാശ്വതമായ ധർമ്മം മുമ്പെ പുകഴ്ത്തിയപ്പോൾ, പഞ്ചാബുകാരുടെ ധർമ്മം കേട്ടപ്പോൾ പിതാമഹൻ പറഞ്ഞത് 'മോശം! മോശം!' എന്നാണ്. 'കൃതത്തിൽപ്പോലും പാപംചെയ്യുന്ന വ്രാത്യരായ ദാസമീയന്മാരിൽ ബ്രഹ്മകല്പിതമായ ധർമ്മം കാണുമ്പോൾ ഇവറ്റയെ ആർ നിന്ദിക്കും?' എന്നു പിതാമഹൻ പഞ്ചാബുധർമ്മത്തെ നിന്ദിച്ചു വർണ്ണങ്ങൾ അവരവരുടെ ധർമ്മം അനുഷ്ഠിക്കുമ്പോൾ ഇക്കൂട്ടരെ ബ്രഹ്മാവ് പ്രശംസിക്കുകയുണ്ടായില്ല. എടോ ശല്യാ, ഇനിയും പറയുവാനുണ്ട്; അതും ഭവാൻ ധരിച്ചോളൂ! മുമ്പ് കന്മാഷപാദച്ചിറയിൽ മുങ്ങുന്ന രാക്ഷസൻ ഇങ്ങനെ പറഞ്ഞു:

"ബാഹുജന്നു മലം ഭിക്ഷ!  
ബ്രഹ്മജ്ഞന്നവ്രതം മലം  
ധരയ്ക്കു വാഹികർ മലം!  
സ്ത്രീകൾക്കോ മദ്രമാർ മലം!"

മുങ്ങിപ്പോകുന്ന രാക്ഷസനെപ്പിടിച്ചു കയറ്റിയ ഒരു രാജാവ് ചോദിച്ചു. അപ്പോൾ അവൻ പറഞ്ഞതും നീ കേൾക്കുക:

മാനവർക്കു മലം മ്ലേച്ഛർ,  
മ്ലേച്ഛർക്കൗഷ്ട്രികരാം മലം,  
ഔഷ്ട്രികർക്കോ മലം ഷണ്ഡർ,  
ഷണ്ഡർക്കോ രാജയാജികൾ*

രാജയാജകയാജ്യന്മാർ മദ്രന്മാർക്കുള്ള പാപമലമാണ്. എന്നെ കൈവിടാതിരിക്കുകയാണെങ്കിൽ നിന്നെ ഈ ദോഷങ്ങൾ ബാധിക്കുന്നതാണ്. ഇപ്രകാരം രക്ഷോബാധ ഏറ്റവർക്കും, വിഷവീര്യം ഏറ്റവർക്കും ഇത് ഒരു ഉത്തമൗഷധമായി പറയുന്നു. ഈ മൊഴികൾ സിദ്ധിക്ക് ഉത്തമവുമാണത്രേ!

പാഞ്ചാലന്മാരുടെ ധർമ്മം ബ്രാഹ്മമാണ്. കുരുക്കളുടെ ധർമ്മം സത്യമാണ്. മത്സ്യന്മാരും, ശൂരസേനരും, യജ്ഞധർമ്മികളാണ്. പ്രാച്യന്മാരും, ദാസരും, വൃഷലരും, ദാക്ഷിണാത്യരും, വാഹീകരും, സങ്കരന്മാരും, സുരാഷ്ട്രന്മാരും കള്ളന്മാരാണ്. ചതിയന്മാരുമാണ്; കൃതഘ്നത്വം, പരവിത്താപഹരണം, മദ്യപാനം, ഗുരുദ്വാരപ്രവേശം, വാക്പാരുഷ്യം, ഗോവധം, രാത്രി വീടുവിട്ട് സഞ്ചാരം, അന്യന്റെ വസ്ത്രം ഉപയോഗിക്കൽ-ഇവയൊക്കെ ധർമ്മമായി കൊണ്ടുനടക്കുന്നവർ ആരോ, അവന്നു ധർമ്മമെവിടെ? ഇത്തരത്തിൽ നടക്കുന്നവർ പഞ്ചാബുകാരും, ആരട്ടരുമാണ്. അവർ മോശക്കാർതന്നെ! പാഞ്ചാലർമുതൽ കുരുനൈമിഷന്മാർവരെ, മത്സ്യന്മാർ ഉൾപ്പെടെ, എല്ലാവരും ധർമ്മം ഗ്രഹിച്ചവരാണ്, ഉദീച്യന്മാരായ അംഗരാജ്യക്കാരും, മാഗധന്മാരും, നല്ലപോലെ ധർമ്മം പാലിക്കുന്നവരാണ്.

കിഴക്കുദിക്കിൽ ദേവന്മാർ, ജാതവേദസ്സ് തുടങ്ങിയവർ, വാഴുന്നു. ശുഭമുണ്ടാക്കുന്ന യമനും, പിതൃക്കളും, തെക്കേദിക്കിൽ വസിക്കുന്നു. കിഴക്കുദിക്കിനെ പാലിച്ചുകൊണ്ടു ദേവന്മാരെക്കാക്കുന്ന വരുണൻ ബലവാനാണ്. വടക്കു ഭഗവാൻ സോമൻ ബ്രാഹ്മണരോടുകൂടി കാക്കുന്നു. പിശാചുക്കളും, രാക്ഷസന്മാരും ഹിമാലയപർവ്വതം പാലിക്കുന്നു. ഗുഹ്യകന്മാർ ഗന്ധമാദനപർവ്വതം പാലിക്കുന്നു. ജനാർദ്ദനൻ ഭൂതങ്ങളെയെല്ലാം കാക്കുന്നു. ഇനി ഓരോരോ രാജ്യക്കാർക്കുമുള്ള ബുദ്ധിവിശേഷത്തേയും ഞാൻ പറയാം.

മാഗധന്മാർ ഇംഗിതം താനേ സന്ദർഭോചിതമായി അറിയുന്നവരാണ്. കോസലന്മാർ കാര്യം കണ്ടറിയുന്നവരാണ്. കുരുപാഞ്ചാലന്മാർ അർദ്ധോക്തികൊണ്ട് കാര്യം ഗ്രഹിക്കുന്നവരാണ്. പറഞ്ഞാൽ കാര്യം നല്ലപോലെ ഗ്രഹിക്കുന്നവരാണ് സാല്വന്മാർ. പറഞ്ഞാലും പണിപ്പെട്ട് മനസ്സിലാക്കുന്നവരാണ് പാർവ്വതീയന്മാരും, ശിബിമാരും. യവനന്മാർ സർവ്വജ്ഞന്മാരാണ്. അവർക്ക് എല്ലാം അറിയാം വിശേഷിച്ചും ശൂരന്മാരുമാണ്. സ്വസംജ്ഞകൊണ്ട് മ്ലേച്ഛന്മാരും മറ്റു ജനങ്ങളും ഗ്രഹിക്കുന്നു. കുത്തുകൊള്ളുമ്പോഴേ വാഹീകർ അറിയുകയുള്ളു. മദ്രകന്മാരിൽ ചിലർക്കു കുത്തുകൊണ്ടാലും അറിയുകയില്ല. എടോ ശല്യാ, ഇത്തരത്തിൽപ്പെട്ട ബുദ്ധിഹീനനാണ് നീ. നിന്റെ ഈ പ്രവൃത്തി കൊണ്ടുതന്നെ നീ അതു വെളിപ്പെടുത്തിയിരിക്കുന്നു. ഇതിനൊന്നും നീ മറുപടി പറയേണ്ട; എനിക്കു കേൾക്കുകയും

** രാജയാജികൾ=സ്വയം യാഗംചെയ്യുന്ന, ബ്രാഹ്മണരെക്കൂടാതെ യാഗം ചെയ്യുന്ന രാജാക്കൾ.*

വേണ്ട. ലോകത്തിൽ എല്ലാ നാടിന്നും മലമാണ് മദ്രകം. അപ്രകാരംതന്നെ എല്ലാ സ്ത്രീവർഗ്ഗത്തിന്നും മലമാണ് മദ്രകപ്പെണ്ണുങ്ങൾ!

മദ്യംകുടിക്കലും, ഗുരുഭാര്യയെ പ്രാപിക്കലും, ഗർഭം അലസിക്കലും, അന്യന്റെ ധനം അപഹരിക്കലും-ഇവയൊക്കെ ആർക്കാണോ ധർമ്മമായിട്ടുള്ളത്, അവർക്ക് പിന്നെ എവിടെയാണ് ധർമ്മം? അങ്ങനെയുള്ള പഞ്ചാബുകാരും ആരട്ടരും വൃത്തികെട്ട കൂട്ടർതന്നെ!

എടോ മദ്രകാ! മനസ്സിലായോ? ഇതൊക്കെ മനസ്സിലാക്കി നീ അടങ്ങിയിരുന്നോ! അതാണ് നല്ലത്. എന്നോട് ഇനി നീ എതിർക്കാൻ വരേണ്ട. ഏതായാലും നിന്നെ മുമ്പ് കൊന്നിട്ടാകാം കൃഷ്ണാർജ്ജുനന്മാരുടെ വധം എന്നു ഞാൻ വിചാരിക്കുന്നില്ല. അത് ആദ്യം കഴിയട്ടെ, എന്നിട്ടാകാം നിന്റെ കഥകഴിക്കാൻ."

ശല്യൻ പറഞ്ഞു: "ആതുരന്മാരെ ത്യജിക്കലും ഭാര്യയേയും സന്താനങ്ങളേയും വില്ക്കലും! എടോ കർണ്ണാ! അതൊക്കെ നിന്റെ അംഗരാജ്യത്തെ നടപ്പാണ്. നീ അവിടത്തെ രാജാവല്ലേ? 'രഥാതിരഥസംഖ്യാനത്തിൽ' രഥികളേയും അതിരഥന്മാരേയും കണക്കാക്കുമ്പോൾ, ഭീഷ്മൻ നിന്നോടു പറഞ്ഞത് ഓർക്കുന്നുണ്ടോ? ആ കുറ്റം നിന്നിലുണ്ടെന്നു നല്ലപോലെ അറിഞ്ഞ് നീ നിന്റെ കോപം അടക്കുകയാണു നല്ലത്. ഏറെ ചൊടിക്കേണ്ട! എല്ലാ രാജ്യത്തും ബ്രാഹ്മണരുണ്ട്, എല്ലാ രാജ്യത്തും ക്ഷത്രിയന്മാരുമുണ്ട്, വൈശ്യന്മാരുമുണ്ട്, ശൂദ്രരുമുണ്ട്. പതിവ്രതമാരായ സ്ത്രീജനങ്ങളും എല്ലാ രാജ്യത്തുമുണ്ട്. പുരുഷന്മാർതമ്മിൽ രമിക്കുകയും ഹസിക്കുകയും അടക്കമില്ലാതെ മൈഥുനംചെയ്യുകയും ചെയ്യുന്നു. ഏതു നാട്ടിലും ഇത്തരക്കാരെ കാണാം. ഏതു നാട്ടിലും കൊള്ളരുതാത്ത സ്ത്രീകളും വിഷയലമ്പടന്മാരായ പുരുഷന്മാരും ഉണ്ട്. അന്യന്മാരെ കുറ്റം പറയുവാൻ ഇത്തരക്കാർ എപ്പോഴും സമർത്ഥരുമാണ്. തന്റെ ദോഷം ഒട്ടും അറിയുകയില്ല; അറിഞ്ഞാലും അതൊക്കെ അറിയാത്തമട്ടിൽ നില്ക്കും. എല്ലാ രാജ്യത്തും ധർമ്മത്തിൽനിന്നു തെറ്റാതെ നില്ക്കുന്ന രാജാക്കന്മാരുമുണ്ട്. ദുഷ്ടന്മാരെ നിഗ്രഹിക്കുന്ന ധാർമ്മികരാജാക്കന്മാർ ഉണ്ട്. രാജ്യത്തിന്റെ നടപടിപ്രകാരം ആരും പാതകം ചെയ്യുകയില്ല. അങ്ങനെ ഒരു നടപടി ഒരിടത്തുമില്ല. കണ്ടമാതിരിയല്ല കാര്യങ്ങൾ. ദേവന്മാരുടെ കാര്യംപോലും അങ്ങനെയല്ലല്ലോ."

സഞ്ജയൻ പറഞ്ഞു: " വാക്കുതർക്കം മൂത്തപ്പോൾ ദുര്യോധനൻ അവരുടെ അടുത്തേക്കു നീങ്ങിച്ചെന്ന് തടുത്തു. 'അരുത്! അരുത്! നിങ്ങൾ തമ്മിൽ വഴക്കു പാടില്ല,' എന്നു പറഞ്ഞു തടുത്തു. സഖിത്വംകൊണ്ടു കർണ്ണനേയും സ്വജനത്വംകൊണ്ടു ശല്യനേയും സുയോധനൻ തടുത്തു. പിന്നെ ദുര്യോധനൻ കർണ്ണനെ വീണ്ടും തടുത്തു. അതോടുകൂടി കർണ്ണൻ ശബ്ദമടക്കി. പിന്നെ കർണ്ണൻ ഒന്നും പറഞ്ഞില്ല. ശല്യൻ തിരിഞ്ഞു വൈരികളുടെ നേരെ നോക്കി. രാധേയൻ ഉടനെ ചിരിച്ച്, 'പോവുക! പോവുക!' എന്നു പറഞ്ഞു"

**46. കർണ്ണശല്യസംവാദം** – സഞ്ജയൻ പറഞ്ഞു: "പിന്നെ ശത്രുവിന്റെ ബലത്തെ താങ്ങുന്നതിന്നു തക്കതായ മഹാവ്യൂഹം ചമച്ച് സൂതപുത്രൻ, ധൃഷ്ടദ്യുമ്നൻ പാലിക്കുന്ന പാർത്ഥസൈന്യത്തെ നോക്കി രഥഘോഷത്തോടും സിംഹനാദത്തോടുംകൂടി യാത്രയായി. വാദ്യഘോഷങ്ങൾകൊണ്ട് ഭൂമിയെയിട്ടു വിറപ്പിച്ചു. യുദ്ധശൗണ്ഡനായ കർണ്ണൻ എതിർവ്യൂഹം കെട്ടി; തേജസ്വിയായ രാധേയൻ ക്രോധത്താൽ വിറച്ചുകൊണ്ട് ഇന്ദ്രൻ ദൈത്യപ്പടയെ എന്നവിധം പാണ്ഡവപ്പടയെ തകർത്തു. ധർമ്മജനെ ഇടംവെച്ച് ചുറ്റി എയ്തു"

ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ! കർണ്ണൻ എങ്ങനെ പാർത്ഥരേയും ധൃഷ്ടദ്യുമ്നനേയും എതിർവ്യൂഹം കൊണ്ട് എതിർത്തു? ഭീമൻ രക്ഷിക്കുന്ന അവരെ എങ്ങനെ എതിർത്തു? വാനവർക്കുപോലും ദുർജ്ജയരായ ആ ധനുർദ്ധരന്മാരെ എങ്ങനെ എതിർത്തു? എന്റെ ബലത്തിന്ന് പക്ഷങ്ങളും പ്രപക്ഷങ്ങളും ഏവർ? വേർതിരിഞ്ഞ് എങ്ങനെ അവർ യഥാന്യായം നിന്നു? എന്റെ ആൾക്കാരോട് എതിർവ്യൂഹം ചമച്ച് പാണ്ഡവർ എങ്ങനെ നിന്നു? കഠോരമായ മഹായുദ്ധം എങ്ങനെ ഉണ്ടായി. കർണ്ണൻ ധർമ്മപുത്രനുമായി ഏറ്റപ്പോൾ അർജ്ജുനൻ എവിടെയായിരുന്നു? അർജ്ജുനൻ കാത്തുനില്ക്കുമ്പോൾ യുധിഷ്ഠിരനോട് ആർ ഏല്ക്കും? ഒറ്റയ്ക്ക്, മുമ്പു ഖാണ്ഡവത്തിൽ ജീവജാലങ്ങളെ ജയിച്ചവനോട് കർണ്ണനല്ലാതെ വേറെ ആർ ഏല്ക്കുവാൻ ശക്തനാകും?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, വ്യൂഹനിർമ്മാണത്തെപ്പറ്റി ഞാൻ പറയാം. അർജ്ജുനൻ പോയിരുന്നതും പറയാം. അതാതു രാജാക്കന്മാരെച്ചുറ്റി യുദ്ധമുണ്ടായതും പറയാം. കേട്ടാലും!

കൃപനും ശക്തന്മാരായ മാഗധന്മാരും കൃതവർമ്മനും വലത്തേപങ്കിലായി നിന്നു. അവരുടെ പ്രപക്ഷത്തിലായി ശകുനിയും മഹാരഥനായ ഉലൂകനും നിന്നു. മിന്നുന്ന കത്തികളോടുകൂടിയ സാദികളോടുകൂടി നിന്റെ സൈന്യത്തെ അവർ കാത്തുരക്ഷിച്ചു നിന്നു. കൂസലില്ലാത്ത ഗാന്ധാരർ, ദുർജ്ജയരായ അദ്രിനിവാസികൾ, പിശാചുക്കൾപോലെ ക്രൂരന്മാരായവർ, ഇയ്യാംപാറ്റപോലെ ചുറ്റും നിന്നു. മുപ്പത്തിനാലായിരം പിൻതിരിയാത്ത തേരുകളും ചേർന്ന് രണോദ്ധതരായ സംശപ്തകന്മാർ ഇടത്തേപങ്കു പാലിച്ചു നിന്നു. കൃഷ്ണാർജ്ജുനവധോദ്യുതരായ നിന്റെ മക്കളോടു ചേർന്ന് അവർ നിന്നു.

അവരുടെ പ്രപക്ഷത്തിലായി കാംബോജരും യവനന്മാരും ശകന്മാരും സൂതപുത്രന്റെ ആജ്ഞപ്രകാരം തേര്, കാലാൾ, കുതിര എന്നിവയോടുംകൂടി നിന്നു. അവർ ശക്തരായ കൃഷ്ണാർജ്ജുനന്മാരെ പോരിന്നു വിളിച്ചുംകൊണ്ടു നിന്നു. സേനാമുഖത്തിന്റെ നടുവിൽ ചിത്രവർമ്മാംഗദനായി മാലയണിഞ്ഞ് ഗാംഭീര്യമേറിയ കർണ്ണൻ പടത്തല ഭരിച്ചുകൊണ്ടും നിന്നു. നിന്റെ ചുണയുള്ള മക്കൾ അവനെ കാക്കുവാനായി ചുറ്റും നിന്നു. ശത്രുക്കൾക്ക് ഭയം ജനിപ്പിക്കുമാറ് വീരനായ കർണ്ണൻ സൈന്യാഗ്രത്തിൽ വിളങ്ങി. ചന്ദ്രതുല്യനും മഹാബാഹുവും അഗ്നിപ്രഭനുമായ അവൻ എതിർത്തേറ്റു. പിംഗാക്ഷനും പ്രിയദർശനനുമായ ദുശ്ശാസനൻ കൊമ്പനാനയുടെ പുറത്തു കയറി സൈന്യത്തോടുകൂടി വ്യൂഹത്തിന്റെ പുറത്തു നിന്നു. അവനെ ദുര്യോധനരാജാവ്, ചിത്രാശ്വസന്നാഹരായ സോദരന്മാരുടെ രക്ഷയിൽ പിൻതുടർന്നു. മദ്രന്മാരും കേകയന്മാരും ഒന്നിച്ചു രക്ഷിക്കുന്ന വീര്യവാനായ അവൻ ദേവന്മാർ കാക്കുന്ന ശക്രനെപ്പോലെ രാജാവേ, ശോഭിച്ചു. ദ്രൗണിയും കൗരവന്മാരിൽ മഹാരഥവരിഷ്ഠന്മാരും ശകന്മാരോടും മ്ലേച്ഛന്മാരോടും മത്തഗജങ്ങളോടുംകൂടി ആ തേർക്കൂട്ടത്തെ, പെയ്യുന്ന മഴക്കാറുപോലെ പിൻതുടർന്നു. ധ്വജവും കൊടിക്കൂറകളും സ്വച്ഛമായ ആയുധങ്ങളുംചേർന്ന്, ദ്രുമങ്ങളോടുകൂടി പർവ്വതങ്ങളെന്നപോലെ പ്രശോഭിച്ചു. കാലാൾ, ആനകൾ ഇവയുടെ പാതം കാക്കുവാനായി പട്ടസം, വാൾ എന്നിവയോടുകൂടി പിന്മടങ്ങാത്ത ശൂരന്മാർ നിന്നു. അലങ്കരിച്ച സാദികളോടും അലങ്കരിച്ച തേരുകളോടും അലങ്കരിച്ച ആനകളോടും കൂടിയ ആ മഹാവ്യൂഹം ദേവാസുരവ്യൂഹംപോലെ പ്രശോഭിച്ചു. പണ്ഡിതനായ പടനായകൻ തീർത്ത 'ബാർഹസ്പത്യം' എന്ന വ്യൂഹം കെട്ടിക്കഴിഞ്ഞപ്പോൾ ആ വ്യൂഹം തുള്ളുന്നവിധത്തിൽ അങ്കക്കലികയറി നിന്നു. ശത്രുക്കൾക്ക് അത് ഭയം നല്കി.

അതിൽ പക്ഷപ്രപക്ഷങ്ങൾ വിട്ട് പത്തികളും കുതിരകളും ആനകളും മഴക്കാറുകൾപോലെ എത്തിത്തുടങ്ങി. സൈന്യാഗ്രത്തിൽ കർണ്ണനെക്കണ്ട് രാജാവായ യുധിഷ്ഠിരൻ, ശത്രുഘ്നനായ വീരൻ, ധനഞ്ജയനോടു പറഞ്ഞു: 'അർജ്ജുനാ! കർണ്ണൻ പോരിൽ ചമച്ച വ്യൂഹം കണ്ടുവോ? പക്ഷപ്രപക്ഷങ്ങളോടുകൂടി വൈരിയുടെ പട മിന്നുന്നതു നോക്കൂ! എതിർത്തേല്ക്കുന്ന ഈ പെരുംപടയെ നോക്കി നീ നമുക്കു തോൽവിപറ്റാത്തവിധം നീതി നടത്തുക!' ഇപ്രകാരം രാജാവു പറഞ്ഞപ്പോൾ അർജ്ജുനൻ തൊഴുതു പറഞ്ഞു: 'ഭവാൻ കല്പിച്ചപോലെ എല്ലാവരും മറിച്ചു

വരികയില്ല. ഈ വ്യൂഹം തകർക്കുവാനുള്ള വഴി ഞാൻ ചെയ്യുന്നതാണ്. ഇതിന്റെ നാശത്തിന്നുള്ള മാർഗ്ഗം മറ്റൊന്നുമല്ല. തലവനെ കൊല്ലുക എന്നതാണ്. അതു ഞാൻ ചെയ്തുകൊള്ളാം."

യുധിഷ്ഠിരൻ പറഞ്ഞു: "കർണ്ണനുമായി നീതന്നെ പോരാടുക. ദുര്യോധനനുമായി ഭീമനും, സഹദേവൻ സൗബലനുമായും, നകുലൻ വൃഷസേനനുമായും പോരാടുക. ദുശ്ശാസനന്റെ നേരെ ശതാനീകനും, ഭോജന്റെ നേരെ സാത്യകിയും, ശിഖണ്ഡിയും, ദ്രൗപദേയന്മാരും ധാർത്തരാഷ്ട്രന്മാരോടു പോരാടട്ടെ! ഇങ്ങനെ അതാതു ശത്രുക്കളോട് ഏറ്റ് അവരെ എന്റെ ആളുകൾ സംഹരിക്കട്ടെ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞപ്പോൾ അപ്രകാരം തന്നെയാകാമെന്ന് അർജ്ജുനൻ ഏറ്റു. തന്റെ ഭടന്മാർക്ക് ആജ്ഞനല്കി സൈന്യത്തിന്റെ അഗ്രഭാഗത്തു ചെന്നു. വൈശ്വാനരനായ അഗ്നി ബ്രഹ്മാവിനാൽ പോഷിപ്പിക്കപ്പെട്ട് കുതിരയായിത്തീർന്നു. അതിൽക്കയറി വന്നവനാണ് ബ്രഹ്മാവ് എന്നു ദേവകൾ വിചാരിക്കുന്നു. മുമ്പ് ആ ബ്രഹ്മാവിനേയും, ഇന്ദ്രനേയും, വരുണനേയും അനുക്രമം വഹിച്ചതായ തേര് ഏതോ അതിൽക്കയറിയാണ് കേശവാർജ്ജുനന്മാർ പോയത്. അത്ഭുതക്കാഴ്ചയുള്ള ആ തേരു വന്നെത്തുന്നതു കണ്ട ഉടനെ ശല്യൻ വീണ്ടും യുദ്ധഗർവ്വുള്ളവനായ കർണ്ണനോടു പറഞ്ഞു:'നോക്കൂ, കർണ്ണാ! ഇതാ ശ്വേതാശ്വൻ, കൃഷ്ണസാരഥിയായ രഥി, സൈന്യത്തിന്നു ദുർവ്വാരനായവൻ, കർമ്മങ്ങൾക്ക് അഗ്നി എന്നപോലെ, ശത്രുവിനാശനനായ അർജ്ജുനൻ. നീ ചോദിക്കുന്നവനായ കൗന്തേയൻ, ഇതാ വരുന്നു! ഘനധ്വനിപോലെ ബഹളമായ ശബ്ദം കേൾക്കുന്നു! വാസുദേവാർജ്ജുനന്മാർ തീർച്ചയായും മഹാത്മാക്കളാണ്. ഇതാ പൊടിപറക്കുന്നു. ആ പൊടി ആകാശം മറച്ചു നില്ക്കുന്നു! ചക്രനേമികൾ ഏറ്റു ഭൂമി വിറയ്ക്കുന്നു! കൊടുങ്കാറ്റു നിന്റെ സൈന്യത്തെ ചുറ്റി വീശുന്നു! ക്രവ്യാദങ്ങൾ ചിലയ്ക്കുന്നു! മൃഗങ്ങൾ ഘോരമായി ആർക്കുന്നു! കർണ്ണാ, നോക്കൂ! മഹാഘോരമായും, ഭീഷണമായും, രോമാഞ്ചപ്രദമായും ഇരിക്കുന്നു അർജ്ജുനന്റെ പുറപ്പാട്.

സൂര്യനെ മൂടി കാർപോലെ ഒരു കബന്ധം നില്ക്കുന്നതു നോക്കൂ! ദിക്കുതോറും പലതരം മൃഗങ്ങൾ ചുറ്റും വന്നുനില്ക്കുന്നതു നോക്കൂ! വലിയ പുലികളോടുകൂടി അവ സൂര്യനെ നോക്കുന്നു! കർണ്ണാ, നോക്കൂ! കങ്കം, കഴുകൻ എന്നിവ കൂട്ടമായി അസംഖ്യം വന്നുകൂടിയിരിക്കുന്നതു നോക്കൂ! ഘോരരൂപികളായ അവ തമ്മിൽ നോക്കി കൂകിക്കൊണ്ടു നേരെ നില്ക്കുന്നു! ഹേ കർണ്ണാ! നിന്റെ തേരിന്റെ ചായമിട്ട ചാമരങ്ങളുടെ കൂട്ടം ഇളകുന്നു. കൊടിമരം ഇളകുന്നു. മഹാവേഗമുള്ള കൂറ്റൻ കുതിരകൾ, വാനിൽ ഗരുഡൻ എന്നപോലെ ഓടുന്ന സമയത്തു വിറയ്ക്കുന്നതു നോക്കൂ! ഈ നിമിത്തങ്ങൾ കണ്ടാൽ രാജാക്കന്മാർ നൂറു കണക്കിന്നു ഭൂമിയിൽ ചത്തുവീഴുമെന്നുള്ളതു തീർച്ചയാണ്. രോമാഞ്ചമുണ്ടാക്കുമാറ് ഉച്ചത്തിൽ ശംഖിന്റെ ശബ്ദം കേൾക്കുന്നു! സൂതപുത്രാ, ഭേരീശബ്ദങ്ങളും കേൾക്കുന്നുണ്ട്. പൊന്നിൻകസവും, വെള്ളിക്കസവുമായി പണിക്കാർ തീർത്ത കൊടിക്കൂറകൾ കാറ്റിൽ ചാഞ്ചാടി തേരിൽ നാനാനിറത്തിൽ പ്രശോഭിക്കുന്നു. പൊൻതിങ്കൾ, നക്ഷത്രം എന്നിവയണിഞ്ഞ കൂറകൾ കിങ്ങിണിയോടുകൂടി ഇതാ കാണുന്നു. കാറ്റിൽ മിന്നൽപോലെ കാണുന്ന അത് അർജ്ജുനന്റെ കൊടിക്കൂറയാണ്. ധ്വജങ്ങൾ കാറ്റേറ്റു കണകണസ്വരത്തോടുകൂടി വിമാനത്തിൽ ദേവകൾപോലെ ശോഭിക്കുന്നു. വമ്പന്മാരായ പാഞ്ചാലന്മാരുടെ കൊടിത്തേരുകളും ഇതാ കാണുന്നു. തോല്ക്കാത്തവനും വീരനുമായ ബീഭത്സുവിനെ, പാർത്ഥനെ നോക്കൂ! പ്രധർഷിക്കുവാൻ വന്നെത്തുന്ന കപിധ്വജനെ നോക്കൂ! ഇതാ പാർത്ഥധ്വജത്തിന്റെ അഗ്രത്തിൽ ചുറ്റും കാണേണ്ടമാതിരി ഭംഗിയിൽ ഘോരനായ കപിയെ, ശത്രുക്കൾക്കു ഭയജനകമായവിധത്തിൽ കാണുന്നു. നോക്കൂ, ഇതാ കൃഷ്ണന്റെ ശംഖും, ചക്രവും, ശാർങ്ഗഗദയും. കൃഷ്ണന്റെ കൗസ്തുഭം എന്ന രത്നം മിന്നുന്നതു നോക്കൂ! ഇതാ ശാർങ്ഗഗദാധരനായ വാസുദേവൻ വായുവേഗമായ സിതാശ്വങ്ങളെ ഓടിച്ച് എത്തുന്നു. സവ്യസാചി വലിച്ച് ഗാണ്ഡീവം ചീറുന്നു. കണ്ടുമുട്ടിയ രിപുക്കളെ അവൻ ഇതാ കൂരമ്പുവിട്ടു കൊല്ലുന്നു. തുടുത്തതും, നീണ്ടതും വട്ടത്തിലുള്ളതുമായ കണ്ണോടും, ചന്ദ്രതുല്യമായ മുഖത്തോടുംകൂടിയ തല, പിന്മാറാത്ത രാജാക്കന്മാരുടെ തല, ഭൂമിയിൽ ചിന്നുന്നു. ഇതാ പരിഘതുല്യങ്ങളും, നല്ല കുറിക്കൂട്ടുതേച്ചവയുമായ വീരന്മാരുടെ കൈകൾ വീഴ്ത്തപ്പെടുന്നു. സാദിമാരോടുകൂടി കണ്ണും, നാവും, കുടലും പുറത്തുചാടി കുതിരകൾ വീഴുന്നു. പലതും വീണു ചത്തുകിടക്കുന്നു. ഇതാ മലയുടെ ശൃംഗംപോലെയുള്ള ആനകൾ, പാർത്ഥൻ കീറിമുറിച്ചു വീഴ്ത്തിയവ, മലപോലെ കിടക്കുന്നു. രാജാക്കന്മാർ ചത്ത തേരുകൾ, ഗന്ധർവ്വനഗരപ്രായമായ തേരുകൾ, പുണ്യക്ഷയത്തിൽ സ്വർഗ്ഗത്തിൽനിന്നു വീഴുന്ന വിമാനങ്ങൾപോലെ ഇതാ വീണുകിടക്കുന്നു! ഹേ, കർണ്ണാ! പാർത്ഥൻ ഇളക്കിമറിച്ച വലിയ പടയെ ഒന്നു നോക്കൂ! സിംഹം ചിന്നിച്ച നാനാതരം മൃഗക്കൂട്ടംപോലെ കിടക്കുന്നു. ഇതാ പാർത്ഥനെക്കാണുന്നില്ല. മഴക്കാറുകൊണ്ടു മൂടിയ സൂര്യന്റെ മട്ടിലായിരിക്കുന്നു. ധ്വജത്തിന്റെ അഗ്രം മാത്രം കാണുന്നു. തേരിന്റെ ശബ്ദം കേൾക്കുന്നുമുണ്ട്. ശ്വേതാശ്വനായ കൃഷ്ണസൂതനെ നീ ഇപ്പോൾ കാണും! നീ ചോദിച്ച ആ അർജ്ജുനൻ ഇതാ വരുന്നു, കണ്ടോളൂ, കർണ്ണാ! ശത്രുഘാതിയായ അർജ്ജുനനെ കണ്ടുകൊള്ളുക!

ആ പരന്തപന്മാരും കണ്ണുചുവന്നവരുമായ നരസിംഹരെ, കൃഷ്ണാർജ്ജുനന്മാരെ, നിനക്ക് ഒറ്റത്തേരിൽക്കാണാം. ഇപ്പോൾത്തന്നെ കാണാം. കൃഷ്ണൻ ആർക്കു സാരഥിയാണോ, ഗാണ്ഡീവം ആർക്കു വില്ലാകുന്നുവോ, അവനെ ഹേ, കർണ്ണാ! നീ കൊല്ലുകയാണെങ്കിൽ നീ ഞങ്ങൾക്കു രാജാവാണ്. സംശപ്തകർ വിളിക്കുകയാൽ, അവൻ ശരിക്ക് അങ്ങോട്ടുപോയി പോരിൽ ആ വൈരികളെ, ബലവാനായ അവൻ തകർക്കുകയായിരിക്കും!' ഇപ്രകാരം പറഞ്ഞ ശല്യനോടു കർണ്ണൻ ഏറ്റവും ചുണയോടുകൂടി പറഞ്ഞു: 'കാറു വന്നു മറഞ്ഞ സൂര്യന്റെമാതിരി പാർത്ഥനെ കാണുന്നില്ല. ഈ പോരിൽ അവന്റെ കഥ കഴിയും. എടോ ശല്യാ! അവൻ യോധാബ്ധിയിൽ ആണ്ടുപോയിരിക്കുന്നു!'

ശല്യൻ പറഞ്ഞു: 'വെള്ളംകൊണ്ടു വരുണനെക്കൊല്ലുവാൻ കഴിയുമോ? വിറകുകൊണ്ട് അഗ്നിയെ കൊല്ലാമോ? കാറ്റിനെ പിടിച്ചുനിർത്താൻ സാധിക്കുന്നവനാരാണ്? സമുദ്രം കുടിച്ചുവറ്റിക്കാമോ? ഇതിന്ന് ആർക്കാണു കഴിയുക? അത്തരത്തിലാണ് അർജ്ജുനനെ നീ കൊല്ലുവാൻ ശ്രമിക്കുന്നത്! ഇന്ദ്രാദികളായ ദേവാസുരന്മാർക്കുപോലും സാധിക്കാത്ത കാര്യമാണത്. നിനക്കു സന്തോഷത്തിന്നു ഞാൻ ഒരു കാര്യം പറയാം. വേറെ ആരെയെങ്കിലും കൊല്ലാമെന്നു മനസ്സിൽ വിചാരിച്ച് അതിനെപ്പറ്റി പറഞ്ഞു രസിച്ചോളൂ. പാർത്ഥന്റെ കാര്യം നീ വിടൂ. അർജ്ജുനന്റെ യോഗ്യത ചെറുതാണോ? അർജ്ജുനനെ കൊല്ലുന്നവൻ കൈകൊണ്ടു ഭൂമി പൊക്കിക്കളയും! ക്രുദ്ധനായി അവൻ സകല പ്രജകളേയും ചുട്ടുകളയും! സ്വർഗ്ഗത്തിൽനിന്നു ദേവന്മാരെ ഭൂമിയിലേക്കു വീഴ്ത്തും! വീരനും അക്ലിഷ്ടകാരിയുമായ ഭീമസേനനെ നോക്കൂ! മേരുപോലെ വിളങ്ങുന്ന മഹാഭുജനെ നോക്കൂ! അമർഷിയും, വാശിയുള്ളവനും, ചിരകാലമായി വൈരം മനസ്സിലുള്ളവനുമാണ് അവൻ. പോരിൽ ജയിക്കുവാൻ ആ വീര്യവാൻ നില്ക്കുന്നതു നോക്കൂ! ഇതാ ധർമ്മിഷ്ഠരിൽ ശ്രേഷ്ഠനായ ധർമ്മരാജാവു നിൽക്കുന്നു. ശത്രുക്കൾക്ക് അസാദ്ധ്യനാണ്; യുദ്ധത്തിൽ പരപുരഞ്ജയനാണ് അവൻ. ഇതാ നരവ്യാഘ്രന്മാരായ സോദരന്മാർ നില്ക്കുന്നു. അശ്വിതുല്യരാണ് അവർ. നകുലസഹദേവന്മാരെ ആർക്കു ജയിക്കുവാൻകഴിയും? ഇതാ വാർഷ്ണേയർ അഞ്ചുപേരും അഞ്ചു മലപോലെ നില്ക്കുന്നു. എല്ലാവരും പോരിന്ന് ഒരുങ്ങിനിലക്കുകയാണ്. എല്ലാവരും അർജ്ജുനതുല്യന്മാർതന്നെയാണ്. ഇതാ ദ്രുപദപുത്രന്മാർ. ധൃഷ്ടദ്യുമ്നൻ തുടങ്ങിയവരും, സത്യജിത്തിന്റെ പുത്രന്മാരും നില്ക്കുന്നു. അവരൊക്കെ ഓജസ്വികളാണ്. ഇന്ദ്രനെപ്പോലെ

അസഹ്യനാണ് സാത്വതപ്രഭുവായ സാത്യകി. നമ്മോട് എതിർക്കുവാൻ അന്തകനെപ്പോലെ നിൽക്കുകയാണ്.

ഇപ്രകാരം ആ പുരുഷസിംഹന്മാർ തമ്മിൽ പറയുന്ന സമയത്ത് ഗംഗയും യമുനയും തമ്മിൽച്ചേരുന്നമാതിരി ആ രണ്ടു സൈന്യങ്ങളും തമ്മിൽ ഏറ്റുമുട്ടി."

**47. സങ്കുലയുദ്ധം – രണ്ടുപക്ഷത്തിലേയും സൈന്യങ്ങൾക്കു വന്ന നാശം –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരം സൈന്യങ്ങൾ ഇടഞ്ഞ സമയത്ത് പാർത്ഥൻ സംശപ്തകരോടും, കർണ്ണൻ പാണ്ഡവരോടും എങ്ങനെ പോരാടി? ഈ യുദ്ധമൊന്നു വിസ്തരിച്ചുപറയുക, കുശലനാണല്ലോ നീ. ഈ വീരന്മാരുടെ വിക്രമം കേട്ടിട്ടും എനിക്കു തൃപ്തിവരുന്നില്ല."

സഞ്ജയൻ പറഞ്ഞു: "എതിരെ വലിയ സൈന്യം വന്നു കയറിനില്ക്കുന്നതു കണ്ടപ്പോൾ അതിനെയൊക്കെ അവഗണിക്കത്തക്കവിധം, നിന്റെ പുത്രന്റെ ദുർന്നയത്താലാണെന്നു പറയട്ടെ, അർജ്ജുനൻ വ്യൂഹം നിർമ്മിച്ചു. കുതിരക്കാരും, ആനകളും, കാലാളുകളും, തേരുമായി ധൃഷ്ടദ്യുമ്നൻ കയറിനില്ക്കുന്ന വ്യൂഹം നന്നായി ശോഭിച്ചു. പാരാവതതുല്യമായ നിറത്തോടുകൂടിയ കുതിരകളോടുകൂടിയവനും, ചന്ദ്രാദിത്യസമമായ പ്രഭയോടുകൂടിയവനും, കാലനെപ്പോലെ മൂർത്തിമാനുമായ ധൃഷ്ടദ്യുമ്നൻ പ്രശോഭിച്ചു പാർഷതനെ ചുറ്റി, ദിവ്യവർമ്മായുധന്മാരായി, ശാർദ്ദൂലവിക്രമന്മാരായ ദ്രൗപദീപുത്രന്മാർ നിന്നു. ചന്ദ്രന്നുചുറ്റും നക്ഷത്രസമൂഹങ്ങൾ എന്നപോലെ വ്യൂഹംകെട്ടി യുദ്ധത്തിൽ സംശപ്തകപ്പട നില്ക്കുന്നതായിക്കണ്ടു.

ക്രുദ്ധനായ പാർത്ഥൻ ഗാണ്ഡീവം വില്ലുലച്ചു പാഞ്ഞുചെന്നു. ഉടനെ സംശപ്തകന്മാരും പാർത്ഥന്റെ വധത്തിന്നായി പാഞ്ഞുകയറി. ജയത്തിന്നുവേണ്ടി പ്രാണൻകളയുവാൻ ഒരുങ്ങി. ആളും, കുതിരയും, തേരും, ആനയുംചേർന്ന് ആ ശൂരന്മാരുടെ കാലാൾപ്പട പാർത്ഥനെ പാഞ്ഞുചെന്നു പ്രഹരിച്ചു. അപ്പോൾ അവരും അർജ്ജുനനും തമ്മിലുള്ള യുദ്ധം ബഹളമായി. നിവാതകവചന്മാരോട് അവൻ മുമ്പു പോരാടിയപോലെ പോരാട്ടം ഭയങ്കരമായി. പോരിൽ പാഞ്ഞടുക്കുന്ന സൈന്യത്തിലെ തേര്, കുതിര, കൊടി, കാലാൾ എന്നിവയും വില്ല്, അമ്പ്, വാൾ, വെണ്മഴു, ഗദ, ചക്രം മുതലായ ആയുധങ്ങളെടുത്ത കൈകളും, ആയുധങ്ങളും, ശത്രുക്കളുടെ അസംഖ്യം ശിരസ്സുകളും പാർത്ഥൻ അറുത്തുവീഴ്ത്തി. പാതാളതുല്യമായ ആ ശത്രുസൈന്യച്ചുഴിയിൽ അർജ്ജുനന്റെ രഥം ആണ്ടുപോയതുകണ്ടപ്പോൾ സംശപ്തകസൈന്യം ഹർഷംകൊണ്ട് അട്ടഹസിച്ചു. അവൻ മുമ്പിൽ നില്ക്കുന്ന വൈരിസമൂഹത്തെ കൊന്നതിന്നുശേഷം ഇടതുഭാഗത്തുള്ളവരെ കൊന്നുവീഴ്ത്തി. പിന്നെ പിൻഭാഗത്തു നില്ക്കുന്ന ശത്രുസമൂഹത്തേയും പശുക്കളെ രുദ്രനെന്നവിധം ചൊടിച്ച് കൊന്നൊടുക്കി. അപ്പോൾ ചേദിപാഞ്ചാലസൃഞ്ജയന്മാരും നിന്റെ സൈന്യങ്ങളുമായി പോരാടി. യുദ്ധം ദാരുണമായി മുഴുത്തു. കൃപനും, കൃതവർമ്മാവും, ശകുനിയും തേർക്കൂട്ടത്തോടു സസന്തോഷം എതിർത്തേറ്റു.

കാശികോസലകാരൂഷമത്സ്യകേകയസമൂഹത്തോടും, ശൂരന്മാരായ ശൂരസേനരോടും, രണോദ്ധതരായ അവർ ഏറ്റു. അവരുടെ അന്ത്യംവരുത്തുന്ന യുദ്ധം, ദേഹം, പാപം, പ്രാണൻ എന്നിവയെ ഹരിക്കുന്ന യുദ്ധം, ക്ഷത്രദ്രോഹികളായ ശൂദ്രവീരന്മാർക്കു ധർമ്മ്യവും, സ്വർഗ്ഗ്യവും യശസ്കരവുമായിത്തീർന്നു.

ദുര്യോധനൻ അനുജന്മാരോടും മദ്രത്തേരാളിമാരോടുംകൂടി, കുരുപ്രവരന്മാരുടെ രക്ഷയിൽ, പാണ്ഡവപാഞ്ചാലചൈദ്യന്മാരോടും, സാത്യകിയോടും പൊരുതിക്കൊണ്ടുനില്ക്കുന്ന കർണ്ണനെ പാലിക്കുവാനായി നിന്നു. കർണ്ണൻ കൂരമ്പുതൂകി പെരുമ്പട മുടിച്ച് രഥിശ്രേഷ്ഠന്മാരെ മർദ്ദിക്കുകയും, ധർമ്മപുത്രനെ ദുഃഖിപ്പിക്കുകയുംചെയ്തു. ചട്ട, ശസ്ത്രം, ദേഹം, പ്രാണൻ എന്നിവയെ പോക്കിക്കൊണ്ട് വളരെ ശത്രുക്കളെ ശുഭമായ സ്വർഗ്ഗത്തിലേക്കയച്ചു തന്റെ ജനങ്ങളെ നന്ദിപ്പിച്ചു.

ഇപ്രകാരം ആളുകളും, തേരും, കുതിരയും നശിക്കുമാറു ഭയങ്കരമായ പോർ കുരുക്കളും പാണ്ഡവരും തമ്മിൽ മുഴുത്തു. ദേവാസുരയുദ്ധംപോലെ ആ രണം ഭയങ്കരമായി നടന്നു."

**48. സങ്കുലയുദ്ധം – രണ്ടുപക്ഷത്തിലേയും യോദ്ധാക്കൾ തമ്മിൽ പൊരിഞ്ഞ യുദ്ധം –** ധൃതരാഷ്ട്രൻ പറഞ്ഞു: "കർണ്ണൻ പാണ്ഡവന്മാരുടെ സൈന്യത്തിൽക്കടന്ന് ജനങ്ങളെ കൊന്നുമുടിച്ച് രാജാവിനോട് എതിർത്തേറ്റ കഥ പറയൂ! കർണ്ണനെ ഏതേതു വീരന്മാരാണു തടുത്തത്? ആരെയൊക്കെ അവൻ കൊന്നിട്ടാണു ധർമ്മരാജാവിനെ ദുഃഖത്തിലാഴ്ത്തിയത്?"

സഞ്ജയൻ പറഞ്ഞു: "ധൃഷ്ടദ്യുമ്നൻ മുതലായ പാർത്ഥമഹാരഥന്മാർ നില്ക്കുന്നതുകണ്ട് അതിവേഗത്തിൽ കർണ്ണൻ പാഞ്ഞേറ്റു. പാഞ്ഞുവരുന്ന അവന്റെ നേരെ ജിതകാശികളായ പാഞ്ചാലന്മാർ, കടലിനോട് അരയന്നങ്ങൾ എന്നപോലെ എതിർത്തുചെന്നു. ഉടനെ അനേകായിരം ശംഖുകൾ ഒന്നിച്ചുവിളിച്ചാലെന്നപോലെയുള്ള ശബ്ദം വന്നലച്ചു. ഘോരമായ ഭേരിനാദവും പൊങ്ങി. അതോടൊപ്പം പലതരത്തിലുള്ള വാദ്യങ്ങളുടെ ഘോഷവും, ആനകളുടെ ചിന്നം വിളികളും കുതിരകളുടെ ശബ്ദങ്ങളും, വീരന്മാരുടെ അട്ടഹാസങ്ങളും ചേർന്നു ഭയങ്കരമായ ആരവമുണ്ടായി. കാടും മേടും മഹാസമുദ്രവും കൂടിയ ഭൂമിയും, കാറും കാറ്റും സഞ്ചരിക്കുന്ന ആകാശവും, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, സ്വർഗ്ഗം എന്നിവയും ഈ ഘോരശബ്ദത്തിൽ നടുങ്ങിപ്പോയി. എല്ലാ ഭൂതസഞ്ചയവും ഈ ഘോരശബ്ദത്തിൽ നടുങ്ങി. സത്വംകുറഞ്ഞവരൊക്കെ ആ മഹാശബ്ദം കേട്ടു ഭയപ്പെട്ടു ചത്തുപോയി.

കർണ്ണൻ കോപിച്ചു ശീഘ്രാസ്ത്രമെടുത്ത് ശക്രൻ ദൈത്യസൈന്യത്തെ എന്നവിധം പാണ്ഡവസൈന്യത്തെ മുടിച്ചു. അമ്പെയ്ത് പാണ്ഡുസൈന്യത്തിൽ ചെന്നുകയറി കർണ്ണൻ എഴുപത്തേഴു പ്രഭഞ്ജകന്മാരെ കൊന്നു. രഥീന്ദ്രനായ രാധേയൻ ഇരുപത്തഞ്ചു ദൃഢവും തീക്ഷ്ണവുമായ രഥേഷുകൊണ്ട് ഇരുപത്തഞ്ച് പാഞ്ചാലവീരന്മാരെ വധിച്ചു. പിന്നെ ദേഹം പിളർക്കുന്ന സ്വർണ്ണപുംഖനാരാചങ്ങളാൽ വീരനായ കർണ്ണൻ നൂറും ആയിരവും ചേദികളെക്കൊന്നു. അപ്രകാരം അമാനുഷമായ കർമ്മം യുദ്ധത്തിൽ ചെയ്യുന്ന അവനെ പാഞ്ചാലരഥസമൂഹങ്ങൾ വളഞ്ഞു. അഞ്ചു ദുസ്സഹമായ ബാണങ്ങൾ തൊടുത്തിട്ട് കർണ്ണൻ അഞ്ചു പാഞ്ചാലന്മാരെ, ഭാനുദേവൻ, ചിത്രസേനൻ, സേനാബിന്ദു, ശൂരസേനൻ, തപനൻ എന്നീ പാഞ്ചാലന്മാരെ വധിച്ചു. അമ്പെയ്ത് ശൂരന്മാരായ പാഞ്ചാലന്മാരെ കൊന്നുമുടിക്കെ ഹാ! ഹാ! എന്ന കോലാഹലം പാഞ്ചാലരുടെ ഇടയിൽനിന്നു പൊങ്ങി. ഉടനെ പത്തു പാഞ്ചാലമഹാരഥന്മാർ വളഞ്ഞു. അവരേയും കർണ്ണൻ കൊന്നുവീഴ്ത്തി.

കർണ്ണന്റെ ചക്രം കാക്കുന്ന ദുർജ്ജയന്മാരായ പുത്രന്മാർ. ഉയിർകളഞ്ഞു പോരാടി. സുഷേണനും സത്യസേനനും, കർണ്ണന്റെ ജ്യേഷ്ഠപുത്രൻ വൃഷസേനൻ, അച്ഛന്റെ പിൻപുറം കാത്തു. ധൃഷ്ടദ്യുമ്നനും, സാത്യകിയും പാഞ്ചാലീപുത്രന്മാരും, ഭീമനും പ്രഭദ്രകപ്രവീരന്മാരും ശിഖണ്ഡിയും, ജനമേജയനും, ചേദികേകയപാഞ്ചാലന്മാരും, യമന്മാരും, മത്സ്യന്മാരും പൊരുതുന്ന കർണ്ണനെ കൊല്ലുവാൻ തീരുമാനിച്ച് സന്നദ്ധരായി പാഞ്ഞുകയറി.

അവർ അവനിൽ ശസ്ത്രങ്ങളാലും ശരങ്ങളാലും ഒരു വർഷംതന്നെ തുടർന്നു. മലയിൽ മേഘം എന്നതുപോലെ ശരജാലങ്ങൾ വർഷിച്ചു. നിന്റെ സൈന്യത്തിലെ മറ്റു വീരന്മാരും ആ വീരരെ തടുത്തു. സുഷേണൻ കത്തിയമ്പെയ്ത് ഭീമന്റെ വില്ലറുത്തു. ഏഴ് നാരാചം അവൻ ഭീമന്റെ ഹൃദയത്തിലെയ്ത് അലറി!

ഭീമവിക്രമനായ ഭീമൻ ഉറപ്പുകൂടിയ വേറെ ഒരു വില്ലെടുത്ത് ഞാണുകെട്ടി സുഷേണന്റെ വില്ലറുത്തു. തുള്ളുന്നവിധം ചൊടിച്ച് പത്തു ശരങ്ങളെയ്തു. ഉടനെ എഴുപതു ശരങ്ങൾ

കർണ്ണനിലും എയ്തു. പത്തു ശരങ്ങളെയ്ത് കേതു, സൂതൻ, ചാപം എന്നിവയോടുകൂടിയ ഭാനുസേനനെ മറ്റു സുഹൃജ്ജനം കണ്ടുനില്ക്കെ, ആ കർണ്ണപുത്രനെ വീഴ്ത്തി. കത്തിയമ്പേറ്റ് അവന്റെ പൂർണ്ണചന്ദ്രാഭമായ മുഖം ശോഭിക്കുന്ന തല തണ്ടറ്റ തണ്ടാർപോലെ വീണു. കർണ്ണനന്ദനനെ കൊന്നതിന്നുശേഷം കൃപഭോജന്മാരുടെ നേരെ തിരിഞ്ഞ് ഭീമൻ അവരുടെ വില്ലു മുറിച്ച് വിഷമിപ്പിച്ചു. ദുശ്ശാസനനെ മൂന്നു ശരങ്ങളും, ശകുനിയെ ആറു ശരങ്ങളുമെയ്തു. ഉലൂകനേയും പതത്രി എന്ന രാജാവിനേയും തേർ തകർത്തുവിട്ടു. 'എടോ സുഷേണാ, നിന്റെ കഥ കഴിഞ്ഞു' എന്നു പറഞ്ഞ് ഭീമൻ വിട്ട ശരം കർണ്ണൻ മൂന്നു ശരങ്ങൾകൊണ്ടു മുറിച്ച് അവനെ താഡിച്ചു. ഉടനെ നല്ല മൂർച്ചകൂടിയ ഒരു തീക്ഷ്ണ ബാണമെടുത്ത് സുഷേണന്റെ നേർക്ക് എയ്തു. അതും വൃഷൻ ഖണ്ഡിച്ചു. കർണ്ണൻ പിന്നെ, എഴുപതും മൂന്നും ക്രൂരശരങ്ങൾകൊണ്ട് പുത്രരക്ഷയ്ക്കു വേണ്ടിയും, ക്രൂരനായ ഭീമനെ കൊല്ലുവാനുമായി എയ്തു.

ഉടനെ ഭാരംകൂടിയ നല്ലൊരു വില്ലെടുത്ത് സുഷേണൻ അഞ്ചു ശരങ്ങളാൽ നകുലനെ കൈക്കും മാറത്തും ആഴ്ത്തി. നകുലൻ ഇരുപതു ശക്തിയായ ശരമെയ്ത് കർണ്ണനെ ഭയപ്പെടുത്തുമാറ് ഉച്ചത്തിൽ അലറി. സുഷേണൻ ഉടനെ അവനെ പത്തു ശരങ്ങളെയ്തു. കത്തിയമ്പെയ്ത് വില്ലും അറുത്തു. ഉടനെ വേറെ ഒരു വില്ലെടുത്ത് ക്രോധത്തോടെ നകുലൻ ഒമ്പതു ശരങ്ങളെയ്തു യുദ്ധത്തിൽ സുഷേണനെ തടുത്തു. ദിക്കെല്ലാം അമ്പെയ്ത് ശത്രുജിത്തായ അവൻ മൂടി. സൂതനെ കൊന്നതിന്നുശേഷം മൂന്നു ശരങ്ങൾകൊണ്ട് സുഷേണനെ എയ്തു. അവന്റെ വില്ലും മൂന്നു ഭല്ലങ്ങളെയ്ത് മൂന്നായി നുറുക്കി. ഉടനെ മറ്റൊരു വില്ലെടുത്ത് ക്രോധത്തോടെ സുഷേണൻ നകുലനെ അറുപതു ശരമെയ്യുകയും, ഏഴുശരങ്ങൾ സഹദേവനെ എയ്യുകയും ചെയ്തു. ആ യുദ്ധം വളരെ ഘോരമായി, ദേവാസുരയുദ്ധംപോലെ ഭീകരമായി. തമ്മിൽ കൊല്ലുവാൻ വേണ്ടി ഉടനുടൻ അമ്പെയ്തു. മൂന്നമ്പുകൊണ്ട് വൃഷസേനന്റെ സൂതനെ സാത്യകി വധിച്ചു. ഏഴു ഭല്ലങ്ങൾകൊണ്ട് വില്ലറുക്കുകയും അശ്വങ്ങളെ കൊല്ലുകയും ചെയ്തു. ഒറ്റശരത്താൽ ധ്വജം വീഴ്ത്തി. പിന്നെ, ഹൃദയംനോക്കി മൂന്നു ശരങ്ങളെയ്തു. അവൻ പെട്ടെന്നു തേർത്തട്ടിലിരുന്നുപോയി. ക്ഷണനേരംകൊണ്ട് അവൻ എഴുന്നേറ്റു. യുയുധാനൻ സൂതനേയും, കേതുവും കുതിരകളും വീഴ്ത്തിയെങ്കിലും വാളും പരിചയുമായി അവൻ ശൈനേയനെ കൊല്ലാനായി പാഞ്ഞടുത്തു. ചാടുന്ന വൃഷസേനന്റെ വാളും പരിചയും ക്ഷണനേരംകൊണ്ട് പന്നിച്ചെവിയൻ എന്ന ശരങ്ങൾ പത്തെണ്ണം വിട്ട് അറുത്തു.

രഥവും ആയുധവും നഷ്ടപ്പെട്ട അവനെക്കണ്ട് ദുശ്ശാസനൻ തന്റെ തേരിൽക്കയറ്റി മാറ്റി. ഉടനെ മറ്റൊരു രഥത്തിൽക്കയറി മഹാരഥനായ വൃഷസേനൻ ദ്രൗപദേയരെ എഴുപത്തിമൂന്നു ശരങ്ങളെയ്തു; സാത്യകിയെ അഞ്ചു ശരങ്ങളും എയ്തു. ഭീമനെ അറുപത്തിനാലും, സഹദേവനെ അഞ്ചും ശരങ്ങളെയ്തു. മുപ്പതു ശരങ്ങൾ നകുലനേയും, ഏഴുശരങ്ങൾ ശതാനീകനേയും എയ്തു. ശിഖണ്ഡിയെ പത്തും ധർമ്മരാജാവിനെ നൂറും ശരങ്ങളെയ്തു. ജയംനോക്കി പോരാടുന്ന മറ്റു വീരന്മാരേയും കർണ്ണപുത്രനായ മഹാരഥനെയ്ത് അർദ്ദിപ്പിച്ചു.

പിന്നെ, കർണ്ണന്റെ പിൻഭാഗം ദുർദ്ധർഷനായ അവൻ കാത്തു. ദുശ്ശാസനന്റെ നേർക്ക് ഒമ്പത് ഇരുമ്പമ്പുകൾ സാത്യകി എയ്തു. തേരും, സൂതനേയും, അശ്വങ്ങളേയും വീഴ്ത്തിയതിന്നു ശേഷം നെറ്റിയിൽ മൂന്നു ശരങ്ങളാഴ്ത്തി. പിന്നെ, അവൻ നന്നായി ഒരുക്കിയ മറ്റൊരു തേരിൽക്കയറി പാണ്ഡവന്മാരുമായി കർണ്ണന്റെ പട കാത്തുരക്ഷിച്ചുകൊണ്ട് പോരാടി.

ഉടനെ ധൃഷ്ടദ്യുമ്നൻ പത്തു ബാണം കർണ്ണനിലെയ്തു. ദ്രൗപദേയന്മാർ എഴുപത്തിമൂന്നു ശരങ്ങളെയ്തു. സാത്യകി ഏഴു ശരങ്ങളെയ്തു. ഭീമസേനൻ അറുപത്തിനാലും, സഹദേവൻ ഏഴും, നകുലൻ മുപ്പതും അമ്പുകളെയ്തു. ശതാനീകനും അപ്രകാരംതന്നെ എയ്തു. ശിഖണ്ഡി പത്തു ശരങ്ങളും, ധർമ്മരാജാവ് നൂറമ്പും എയ്തു. ജയകാംക്ഷികളായ രാജാക്കന്മാരും വളരെ ശരങ്ങൾ വിട്ട് ധനുർദ്ധരനായ സൂതപുത്രനെ പീഡിപ്പിച്ചു.

സൂതനന്ദനൻ പത്തു ശരങ്ങൾവീതം തേര് ചുറ്റും നടത്തിക്കൊണ്ടെയ്തു. വമ്പുള്ളവനായ കർണ്ണന്റെ അസ്ത്രവീര്യവും, കൈവേഗവും അപ്പോൾ ഞങ്ങൾ കണ്ടു രാജാവേ, അത് അത്ഭുതമെന്നേ പറയേണ്ടൂ!

കർണ്ണൻ ശരമെടുക്കുന്നതും തൊടുക്കുന്നതും കാണുന്നതേയില്ല, വിടുന്നതും കാണുന്നില്ല. ഒന്നുമാത്രം എപ്പോഴും കാണാം. വൈരികൾ തുരുതുരെ ചത്തുവീഴുന്നതു കാണാം! കൂരമ്പുതിങ്ങി ദിക്കുകളൊക്കെ മൂടി. അന്തരീക്ഷം മൂടി; ഭൂമിയും മൂടി. ആ പ്രദേശത്ത് ആകാശം ചെന്താമരവിടർന്നപോലെ ശോഭിച്ചു.

തുള്ളുന്ന മട്ടിൽ വില്ലെടുത്തു പ്രതാപവാനായ രാധേയൻ മുമ്മൂന്ന് ശരങ്ങൾ ഓരോരുത്തരേയും എയ്തു. അവരെ പിന്നെ പതിപ്പത്തു ശരങ്ങളെയ്ത് അലറി. അവരാകട്ടെ തേരാളി, കുതിരകൾ, കുട, തേര് എന്നിവയൊന്നിച്ചു വഴി നല്കി. ശരവൃഷ്ടികളാൽ കർണ്ണൻ ആ ധന്വികളെ തകർത്ത് തിക്കുകൂടാതെ രാജസൈന്യത്തിൽ കയറി. പിന്മാറാത്ത ചേദിവീരന്മാരുടെ മുന്നൂറു തേര് മുടിച്ചു.

ഉടനെ രാധേയൻ ധർമ്മജനെ കൂരമ്പെയ്തു. അപ്പോൾ പാണ്ഡവന്മാരും, ശിഖണ്ഡിയും, യുയുധാനനും കർണ്ണനിൽനിന്നു രക്ഷിക്കുവാനായി രാജാവിന്റെ ചുറ്റും സന്നദ്ധരായി നിന്നു. അപ്രകാരംതന്നെ നിന്റെ കൂട്ടരെല്ലാവരും കർണ്ണന്റെ രക്ഷയ്ക്കൊരുങ്ങി; ചുറ്റുംനിന്ന് രക്ഷിച്ചു.

അപ്പോൾ പലതരത്തിലുള്ള വാദ്യങ്ങളുടെ ധ്വനി പൊങ്ങി. സിംഹാരവം മുഴക്കുന്ന ശൂരന്മാരുടെ ആർപ്പുവിളികളും മുഴങ്ങി. പിന്നെ, ഭയംകൂടാതെ കുരുക്കളും പാണ്ഡവന്മാരും തമ്മിലുള്ള ഭയങ്കരമായ സംഘട്ടനം, ധർമ്മപുത്രൻ തുടങ്ങിയ പാർത്ഥന്മാരും, സൂതപുത്രൻ തുടങ്ങിയ ഞങ്ങളും തമ്മിലുള്ള സംഘട്ടനം ഭയങ്കരമായി."

**49. സങ്കുലയുദ്ധം – കർണ്ണന്റെ ശരപ്രഹരം സഹിക്കാതെ ഓടുന്ന ധർമ്മപുത്രനെ പിൻതുടർന്നു ചെന്ന് കർണ്ണൻ ചുമലിൽ കൈവച്ച് പിടിച്ചുനിർത്തുന്നു –** സഞ്ജയൻ പറഞ്ഞു: "കർണ്ണൻ ആ പടയെ ഭേദിച്ച് ധർമ്മപുത്രന്റെ നേരെ പാഞ്ഞേറ്റു. അസംഖ്യം ആന, കുതിര, തേർ, കാലാൾ ഇവയോടുകൂടി കർണ്ണന്റെ കയറ്റം ഭയങ്കരമായി. ശത്രുക്കൾ വർഷിക്കുന്ന പലതരം ആയുധങ്ങൾ ഒട്ടുമുക്കാലും ഖണ്ഡിച്ച് ഒട്ടും കൂസാതെ വൃഷൻ അവരേയും എയ്തു.

അവൻ ശത്രുഭടന്മാരുടെ തലകളും, കൈകളും അറുത്തു വീഴ്ത്തി. അനവധി പേർ മന്നിൽ ചത്തുവീണു. മറ്റുള്ളവർ ഭയപ്പെട്ട് ഓടി. ശൈനേയൻ പറഞ്ഞുവിട്ടവരായ ദ്രാവിഡന്മാരും ആന്ധ്രക്കാരും നിഷാദന്മാരും, മറ്റു കാലാൾകളും കർണ്ണനെ കൊല്ലുവാൻ പടയിൽ പാഞ്ഞുകയറി. കർണ്ണന്റെ ശരമേറ്റ് തലയും കയ്യുമറ്റു ചത്ത്, പയിൻകാടുകൾപോലെ മറിഞ്ഞുവീണു. ഇങ്ങനെ നൂറല്ല, ആയിരമല്ല, പതിനായിരംപേർ ചത്തുവീണു. കീർത്തികൊണ്ട് വിശ്വംനിറച്ച വീരയോദ്ധാക്കൾ സ്വർഗ്ഗം പ്രാപിച്ചു.

പോരിൽ ക്രുദ്ധാന്തകനെപ്പോലെ ശോഭിക്കുന്ന വൈകർത്തനനായ കർണ്ണനെ, രോഗത്തെ മന്ത്രൗഷധികളെന്നപോലെ പാണ്ഡുസൃഞ്ജയന്മാരേറ്റു. കർണ്ണൻ അവരെ മർദ്ദിച്ച് ധർമ്മപുത്രന്റെ നേരെയടുത്തു. കടുത്ത മന്ത്രൗഷധികൾ ഉഗ്രമായ രോഗത്തെയെന്നവിധം അതിരുകടന്ന് എതിർത്തു.

രാജരക്ഷികളായ പാഞ്ചാലപാണ്ഡുകേകയന്മാർ ഏറ്റ അവൻ ബ്രഹ്മജ്ഞരെ മൃത്യു എന്നപോലെ കടന്നുകയറുവാൻ ശക്തനായില്ല. ഒട്ടടുത്തു തടഞ്ഞ കർണ്ണനോട്, ആ ശത്രുസംഹാരിയോട് യുധിഷ്ഠിരൻ ക്രോധാരുണേക്ഷണനായി പറഞ്ഞു: 'എടോ കർണ്ണാ! കർണ്ണാ! നീ വെറുതെ മോഹിക്കുകയാണ്. എടോ, സൂതപുത്രാ, കേൾക്കൂ! ശക്തനായ ജിഷ്ണുവിനെ നീ

പോരിൽ എപ്പോഴും തിരക്കുകയാണല്ലോ! വെറുതെയാണ് അത്. നീ നമ്മെ ധാർത്തരാഷ്ട്രന്റെ ഇഷ്ടത്തിന്നുവേണ്ടി എപ്പോഴും ബാധിച്ചുകൊണ്ടിരിക്കുന്നു. നിന്റെ ആ ശക്തിയും, വീര്യവും, പാണ്ഡവന്മാരിലുള്ള വൈരവും എല്ലാം ഇപ്പോൾ പൗരുഷത്തോടുകൂടി ഒന്നു കാണിക്കുക! നിന്റെ യുദ്ധത്തിലുള്ള താൽപര്യം ഇപ്പോൾ ഞാൻ തീർത്തുകൊള്ളാം.' ഇപ്രകാരം പറഞ്ഞ് പാണ്ഡുപുത്രൻ കർണ്ണനെ പൊൻകടക്കെട്ടുള്ള ഇരുമ്പുശരങ്ങൾ പത്തെണ്ണം എയ്തു. അവനെ എതിർത്ത് കർണ്ണൻ പത്തു വത്സദന്തം ചിരിച്ചുംകൊണ്ടെയ്തു. കർണ്ണൻ പുച്ഛഭാവത്തിൽ എയ്ത എയ്ത്തേറ്റ് ഹവിസ്സേറ്റ അഗ്നിപോലെ രാജാവു ജ്വലിച്ചു പിന്നെ സ്വർണ്ണംപതിച്ച വലിയ വില്ലെടുത്ത് കുന്നുപോലും പിളർക്കുന്ന ഘോരമായ കൂരമ്പു തൊടുത്തു. ആവുന്നവിധം വലിച്ച്, യമദണ്ഡോഗ്രമായ ആ ശരം രാജാവ് സൂതപുത്രവധത്തിന്നുവേണ്ടി പ്രയോഗിച്ചു. വജ്രാശനിയുടെ ധ്വനിയോടുകൂടി ശക്തിമാനായ അവൻ വിട്ട ശരം മഹാരഥനായ കർണ്ണന്റെ ഇടംപള്ളയ്ക്കുകൊണ്ടു പിളർന്നു. ആ പ്രഹരമേറ്റപ്പോൾ കർണ്ണൻ പീഡയേറ്റു മോഹിച്ചുപോയി. തേർത്തട്ടിൽ വില്ലുകൈവിട്ട് തളർന്നിരുന്നു. ഹാ! ഹാ! എന്നുള്ള ശബ്ദം ധാർത്തരാഷ്ട്രപ്പെരുമ്പടയിൽനിന്നു പൊങ്ങി. കർണ്ണന് വായ്വരണ്ടിരിക്കുകയായിരുന്നു.

രാജാവിന്റെ ഈ വിക്രമം കണ്ട് പാണ്ഡുപ്പടയിൽ കിലുകിലാ ശബ്ദങ്ങളും, ക്ഷേളാരവങ്ങളും, സിംഹനാദങ്ങളും മുഴങ്ങി. അല്പസമയംകൊണ്ടു രാധേയന്നു ബോധം വന്നു. രാജാവിനെ കൊല്ലുവാൻ ആ ക്രൂരൻ വിചാരിച്ചു.

പൊന്നണിഞ്ഞ വിജയം എന്ന തന്റെ വില്ല് ആഞ്ഞുവലിച്ച് കൂരമ്പെയ്ത് പാണ്ഡവനെ തടുത്തു. രാജാവിന്റെ ചക്രം കാക്കുന്ന പാഞ്ചാലന്മാരെ, ചന്ദ്രദേവനേയും, ദണ്ഡധാരനേയും കർണ്ണൻ ക്ഷുരങ്ങൾ കൊണ്ടു തല കൊയ്തുവീഴ്ത്തി. ആ വീരന്മാർ ധർമ്മരാജാവിന്റെ രണ്ടു വശത്തുമായി പുനർവ്വസുക്കൾ ചന്ദ്രന്റെ ഇരുപുറത്തുമെന്നപോലെ നില്ക്കുകയായിരുന്നു.

ഉടനെ യുധിഷ്ഠിരൻ കർണ്ണനെ മുപ്പതു ശരങ്ങൾകൊണ്ടു പ്രഹരിച്ചു. സുഷേണനേയും സത്യസേനനേയും മുമ്മൂന്നു ശരങ്ങളെയ്തു. ശല്യനെ തൊണ്ണൂറു ശരങ്ങളെയ്തു. കർണ്ണനെ എഴുപത്തിമൂന്നു ശരങ്ങളെയ്തു. ഇവരെ കാക്കുന്നവരെയെല്ലാം അപ്പോൾ മുമ്മൂന്നു ശരങ്ങളെയ്തു. ചിരിച്ച് തന്റെ വില്ലിട്ടുലച്ച് രാധേയൻ ഭല്ലത്താൽ രാജാവിനെ മുറിപ്പെടുത്തി അറുപതു ശരങ്ങളെയ്താർത്തു. ഉടനെ അമർഷികളായ പാണ്ഡവവീരന്മാർ പാഞ്ഞുചെന്ന് യുധിഷ്ഠിരനെ രക്ഷിക്കുവാനായി കൂരമ്പെയ്തു.

സൈനേയൻ, ചേകിതാനൻ, പാണ്ഡ്യരാജാവ്, യുയുത്സു, ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, ദ്രൗപദേയർ, പ്രഭദ്രകന്മാർ, യമന്മാർ, ഭീമൻ, ശിശുപാലപുത്രൻ, കാരൂഷശൂരന്മാർ, മത്സ്യശൂരന്മാർ, കാശികേകയകോസലന്മാർ ഈ വീരന്മാരെല്ലാം വെമ്പലോടെ വൃഷസേനനെ എയ്തു. ജനമേജയനെന്ന പാഞ്ചാല്യൻ ശരങ്ങൾ കർണ്ണനിൽ എയ്തു. വരാഹകർണ്ണനാരാചങ്ങളും, നാളീകങ്ങളും ഉഗ്രങ്ങളായ ശരങ്ങളും, വത്സദന്തങ്ങളും വിപാഠങ്ങളും, ക്ഷുരപ്രം, ചടകാമുഖങ്ങൾ, ഉഗ്രമായ മറ്റു പല ആയുധങ്ങളും വിട്ട് രാജാവിന്റെ ഭടന്മാർ കർണ്ണന്നുചുറ്റും വളഞ്ഞ് അവനെ വധിക്കുവാൻ കിണഞ്ഞു ശ്രമിച്ചു.

ചുറ്റും പാണ്ഡവവീരന്മാർ വളഞ്ഞെതിർക്കുന്ന സമയത്ത് കർണ്ണൻ ബ്രഹ്മാസ്ത്രം പ്രയോഗിച്ച് ദിക്കെല്ലാം ശരങ്ങൾകൊണ്ടു മൂടി. ശരജ്ജ്വാല വിടുന്ന വീര്യച്ചൂടുള്ള കർണ്ണനാകുന്ന അഗ്നി പാണ്ഡവക്കാടു ചുട്ട് അടരിൽ ചുറ്റി. മഹാസ്ത്രത്തെത്തൊടുത്ത് മഹേഷ്വാസനായ ആ മഹാശയൻ ചിരിച്ച് ആ പുരുഷേന്ദ്രന്റെ വില്ല് ശരമെയ്തറുത്തു. മൂർച്ചകൂടിയ ശരങ്ങൾ നിമിഷത്തിൽ തൊണ്ണൂറെണ്ണമെയ്ത് രാജാവിന്റെ ചട്ടപൊട്ടിച്ചു. രത്നചിത്രമായി പൊന്മയമായി ശോഭിക്കുന്ന ആ ചട്ട. കാറ്റിൽ അർക്കനെ വിട്ട മിന്നൽക്കാറുപോലെ വീണു. ആ ചട്ട രാജാവിന്റെ ദേഹത്തിൽനിന്നു വിട്ടു. അനേകം രത്നങ്ങൾ പതിച്ച് വിചിത്രമായി വിളങ്ങുന്ന ആ ചട്ട രാത്രിയിൽ കാറൊഴിഞ്ഞ ആകാശത്തിന്റെ ഭംഗിയിൽ വിളങ്ങി. ചട്ടപോയി അമ്പേറ്റ് ചോരയിൽ മുഴുകിയ പാണ്ഡവൻ ഉടനെ ഉരുക്കുകൊണ്ടുള്ള വേൽ കർണ്ണന്റെ നേരെ ചാട്ടി. അതിന്റെ വരവിൽ ആകാശത്തുവെച്ചുതന്നെ ഏഴമ്പുകൊണ്ട് കർണ്ണൻ നുറുക്കി. ആ മഹാവില്ലാളിയുടെ ശരമേറ്റ വേൽ നിലത്തുവീണു. പിന്നെ കൈക്കും നെറ്റിയിലും, ഹൃദയത്തിലും കർണ്ണനെ യുധിഷ്ഠിരൻ നാലു തോമരം പ്രയോഗിച്ച് അലറി. ചോരചാടി വൃഷൻ സർപ്പത്തെപ്പോലെ ചീറ്റി. ഉടനെ കർണ്ണൻ ഭല്ലത്താൽ കൊടി ഖണ്ഡിച്ചു വീഴ്ത്തി പാണ്ഡവനിൽ മൂന്നു ശരങ്ങൾ വിട്ടു. പിന്നെ രാജാവിന്റെ ആവനാഴി അറുത്തു. രഥം എള്ളിൻമണിപോലെ തകർത്തു. വാൽ കറുത്തതും കൊമ്പിന്റെ നിറമുള്ളതുമാണ് പാണ്ഡവന്റെ കുതിരകൾ. അവ വഹിക്കുന്ന തേരുവിട്ട് രാജാവ് പിന്നോക്കം ഓടിക്കളഞ്ഞു. ഇപ്രകാരം പിൻസൂതൻ ചത്ത രാജാവ് പിന്നോക്കമോടി കർണ്ണന്റെ മുമ്പിൽനില്ക്കുവാൻ വയ്യാതെ കുഴങ്ങി. ബുദ്ധികെട്ടു ഉടനെ രാധേയൻ പിന്നാലെ പാഞ്ഞുചെന്ന് യുധിഷ്ഠിരന്റെ ചുമലിൽ കൈവെച്ചു. ചിരിച്ചുകൊണ്ട് അവൻ പാണ്ഡുപുത്രനെ നിന്ദിച്ച് രാജാവേ, ഇപ്രകാരം പറഞ്ഞു: 'കുലത്തിൽ പിറന്നവനും, ക്ഷത്രധർമ്മത്തിൽ നില്ക്കുന്നവനുമായ നീ വലിയ പോരിൽ ജീവനെ കാത്തുകൊണ്ട് പ്രാണനിൽ കൊതിച്ചു, പേടിച്ച് യുദ്ധക്കളംവിട്ടോടുകയാണോ? നീ തീർച്ചയായും ക്ഷത്രധർമ്മത്തിൽ നിപുണനല്ലെന്നാണ് എന്റെ അഭിപ്രായം. സ്വാദ്ധ്യായം, യജ്ഞകർമ്മം എന്നിവയാൽ നീ ബ്രഹ്മബലാഢ്യനാണ്. എടോ കൗന്തേയാ, നീ യുദ്ധംചെയ്യരുത്. അതിന്നു നിന്നെ കൊള്ളില്ല. വീരന്മാരോട് ഒരിക്കലും പോരിന്നിറങ്ങരുത്. ഒരിക്കലും വീരന്മാരോട് അപ്രിയം പറയുകയുമരുത്. എടോ, നീ ഉഗ്രമായ പോരാട്ടത്തിൽ വന്നുപെടരുത്! കേട്ടോ.' ഇപ്രകാരം പറഞ്ഞ് കർണ്ണൻ രാജാവിനെ വിട്ടയച്ചു. അനന്തരം ദൈത്യസൈന്യത്തെ വജ്രി എന്നപോലെ കർണ്ണൻ പാണ്ഡവപ്പടയെ മുടിച്ചു. രാജാവ് ലജ്ജയോടുകൂടി അവിടെ നിന്ന് ഓടിപ്പോന്നു. അപകടമൊന്നുംകൂടാതെ രാജാവ് വിട്ടുപോന്നപ്പോൾ രക്ഷകന്മാർ അദ്ദേഹത്തെ അകമ്പടി സേവിച്ചു. ചേദിപാണ്ഡവപാഞ്ചാലന്മാരും, യുയുധാനനും, പാഞ്ചാലീപുത്രന്മാരും, ശൂരന്മാരായ യമന്മാരും, രാജാവിന്റെ കൂടെ പോയി.

പിന്നെ കർണ്ണൻ, പാണ്ഡുസൈന്യങ്ങൾ പിന്തിരിഞ്ഞതു കണ്ടപ്പോൾ, വീരനായ കർണ്ണൻ കുരുക്കളോടുകൂടി പിൻപുറത്തു പാഞ്ഞെതിർത്തു. ഭേരീമൃദംഗനാദങ്ങളും, വില്ലിന്റെ ശബ്ദം എന്നിവയും, സിംഹനാദവും ധർത്തരാഷ്ട്രന്മാരുടെ ഇടയിലുണ്ടായി.

യുധിഷ്ഠിരൻ ശ്രുതകീർത്തിയുടെ തേരിൽ ചെന്നു കയറി. രാജാവേ, കർണ്ണന്റെ വിക്രമം യുധിഷ്ഠിരൻ നോക്കിക്കണ്ട്, തന്റെ പട കർണ്ണൻ ഓടിക്കുന്നതുകണ്ട്, ക്രോധത്തോടെ തന്റെ ഭടന്മാരോടു വിളിച്ചുപറഞ്ഞു: 'യോദ്ധാക്കളെ നിങ്ങൾ അവനെ കൊല്ലുവിൻ! നില്ക്കരുത് കൊല്ലുവിൻ!'

രാജാവിന്റെ കല്പനകേട്ട് പാണ്ഡവസൈന്യത്തിലെ മഹാരഥന്മാർ, ഭീമസേനൻ മുതലായവർ നിന്റെ പുത്രന്മാരുടെനേരെ പാഞ്ഞേറ്റു. ഭടന്മാരുടെ ബഹളമായ ആരവമുയർന്നു.

'തേര്, ആന, കുതിരകൾ, ആളുകൾ, ശസ്ത്രങ്ങൾ എന്നിവ ചിന്നിയാലും മർദ്ദിച്ചാലും നിങ്ങൾ പിന്തിരിയരുത്,' എന്നു പറഞ്ഞു ഭടന്മാർ പോരാടി, പരസ്പരം വളരെപ്പേരെ കൊന്നു. ശരവൃഷ്ടികൊണ്ട് ആകാശം കാർമേഘം മൂടിയമാതിരിയായി. നരവീരന്മാർ തിരക്കിട്ടു തമ്മിൽ കൊന്നുമുടിച്ചു. കൊടിപോയി, ധ്വജം മുറിഞ്ഞ്, കുതിരയും സൂതനും ആയുധങ്ങളും നഷ്ടപ്പെട്ട്, അംഗങ്ങളും അംഗാവയവങ്ങളും പോയി നരേശ്വരന്മാർ ചത്തുവീണു. കുണ്ടിൽനിന്ന് അദ്രിശിഖരം പൊങ്ങിപ്പാഞ്ഞു വരുന്നതുപോലെയുള്ള ആനകൾ മേലാളുമായി വജ്രമേറ്റ അദ്രിപോലെ ചത്തുവീണു.

അഗ്രം മുറിഞ്ഞു ചിതറുന്ന വർമ്മാലങ്കാരങ്ങളോടുകൂടി അംഗങ്ങളും ആയുധങ്ങളും ചിന്നി, ആന, കുതിര, രഥം എന്നിവ തകർന്നു നശിച്ച്, ശത്രുവീരന്മാരാൽ കൊല്ലപ്പെട്ട്, അസംഖ്യം

യോദ്ധാക്കൾ വിരിഞ്ഞ രക്തനേത്രങ്ങളോടും, പത്മത്തിന്റെയും ചന്ദ്രന്റെയും ശ്രീയോടും മുഖത്തോടുംകൂടിയ വീരയോദ്ധാക്കളുടെ തലകൾ വീണു പടക്കളം നിറഞ്ഞു. ഭൂമിയിലെന്നപോലെ ആകാശത്തും ശബ്ദമുയർന്നതായി ജനങ്ങൾ കേട്ടു.

അപ്സരസ്ത്രീഗണങ്ങൾ വാദ്യഗീതങ്ങളോടുകൂടി വീരന്മാരുമായി പൊരുതിമരിച്ച അസംഖ്യം വീരന്മാരെ വിമാനത്തിൽ കയറ്റിക്കൊണ്ടു പോവുകയായിരുന്നു. പ്രത്യക്ഷമായ ആ മഹാശ്ചര്യം കണ്ട് സ്വർഗ്ഗം ലഭിക്കുവാനായി ഹർഷത്തോടുകൂടി ശൂരന്മാർ വളരെ വേഗത്തിൽ പരസ്പരം കൊല്ലുവാൻ തുടങ്ങി.

തേരാൾകൾ തേരാൾകളോടും, കാലാൾ കാലാൾകളോടും, ആനകൾ ആനകളോടും, കുതിരകൾ കുതിരകളോടും ചിത്രമായി പൊരുതി. ഇപ്രകാരം ആന, കുതിര, കാലാൾകളെ ഹോമിക്കുന്ന വലിയ പോരുനടക്കുമ്പോൾ തങ്ങളുടെ ആളുകൾ തങ്ങളുടെ ആൾക്കാരേയും പരന്മാർ അവർ തമ്മിലും കൊന്നു. ധൂളി പരന്ന് തമ്മിൽക്കാണാതെ അവരവരുടെ ആൾക്കാരെത്തന്നെ വധിച്ചു.

മുടി ചുറ്റിപ്പിടിച്ചും, കടിച്ചും, മാന്തിയും, കൈചുരുട്ടിയിടിച്ചും പോർ നടന്നു. ദേഹവും, പാപവും, പ്രാണനും ഒപ്പം നശിക്കുന്ന വിധം പരസ്പരം പോരാടി.

ഇപ്രകാരം മനുഷ്യരും, ആനയും, കുതിരയും തകർത്തു പൊടിച്ചും കൊണ്ട് പോരാട്ടം നടക്കുമ്പോൾ, ആളുകളുടേയും, ആനകളുടേയും, കുതിരകളുടേയും ദേഹങ്ങളിൽനിന്ന് ഒഴുകി യുദ്ധക്കളത്തിൽ രക്തപ്പുഴയുണ്ടായി. ചത്തുവീണ ആൾ, കുതിര എന്നിവയുടെ ശവങ്ങൾ ഒഴുകുന്നവിധം അത്ര വലുതായി രക്തനദി ഒഴുകി.

തേരും, കുതിരയും, ആനയും തിങ്ങി നരന്മാർ, കുതിരകൾ, ആനകൾ എന്നിവയുടെ മാംസച്ചോരച്ചേറുചേർന്ന മഹാഘോരമായ രക്തപ്പുഴ ഒഴുകി. ഭീരുക്കൾക്കു ഭയമുണ്ടാക്കുമാറ് ആനകളുടേയും, കുതിരകളുടേയും ശവങ്ങളെ ഒലിപ്പിച്ചു. അപാരമായ അതിന്റെ കര ജയകാംക്ഷികൾ കയറി. ചിലർ ആഴമില്ലാത്തയിടത്ത് ആ പുഴയിൽച്ചെന്നു കുണ്ടുളള ദിക്കിൽവീണ് താണും പൊങ്ങിയും ചോരയണിഞ്ഞ്, രക്തത്തിൽ മുഴുകിയ ദേഹത്തോടും, ആയുധങ്ങളോടും, വസ്ത്രങ്ങളോടുംകൂടി ആ രക്തക്കുണ്ടിൽ മുങ്ങി രക്തംകുടിച്ചു മരിച്ചു. തേര്, ആന, ആൾ, കുതിര, ആയുധങ്ങൾ, ആഭരണങ്ങൾ, വസ്ത്രം, ചട്ടകൾ എന്നിവ നശിപ്പിച്ചും നശിച്ചും, ആകാശവും സ്വർഗ്ഗവും ദിക്കും എന്നല്ല എല്ലായിടത്തും രക്തമയമായിക്കണ്ടു. ചോരയുടെ ഗന്ധംകൊണ്ടും, ചോരയുടെ സ്പർശനത്താലും, ചോരയുടെ സ്വാദുകൊണ്ടും, ചുവന്നനിറത്തിനാലും സർവ്വത്ര രക്തമയമായിത്തീർന്നു.

മിക്ക യോദ്ധാക്കൾക്കും വലിയ വിഷാദമായി. കെട്ടുറപ്പു തകർന്ന ആ സൈന്യം, ഭീമസേനാദ്യരായ, ശൈനേയൻ മുതലായ ധനുർദ്ധരന്മാർ വീണ്ടും പാഞ്ഞേറ്റു. അവർ പാഞ്ഞേല്ക്കുമ്പോൾ അവരുടെ വേഗം താങ്ങുവാൻ വിഷമമുണ്ടെന്നു കണ്ട് നിന്റെ മക്കളുടെ സൈന്യം പിൻതിരിപ്പിച്ചു. രഥങ്ങളും കുതിരകളും ചിന്നി, നരന്മാരും കുതിരകളും ഉഴന്ന്, ചർമ്മവർമ്മങ്ങൾ നഷ്ടപ്പെട്ട്, വില്ലും അമ്പും വെടിഞ്ഞ്, ഇളക്കപ്പെട്ട കൗരവസൈന്യം, കാട്ടിൽ സിംഹത്താൽ മഥിക്കപ്പെടുന്ന ആനക്കൂട്ടംപോലെ ചുറ്റും പാഞ്ഞ് ഓടിക്കളഞ്ഞു!"

**50. കർണ്ണാപയാനം - ഭീമന്റെ പ്രഹരമേറ്റ് കർണ്ണൻ മോഹാലസ്യപ്പെട്ടു വീഴുന്നു** - സഞ്ജയൻ പറഞ്ഞു: "പാണ്ഡവന്മാർ നിന്റെ സൈന്യത്തിൽ പാഞ്ഞെത്തുന്നതുകണ്ട് ദുര്യോധനൻ എല്ലായിടത്തും തടുത്തു. യോദ്ധാക്കളും, സൈന്യവും നിന്റെ പുത്രൻ വിളിച്ചിട്ടും തിരിഞ്ഞ് ഏൽക്കുവാൻ കൂട്ടാക്കാതെ നിന്നു. അപ്പോൾ ശകുനി മുന്നോട്ടുവന്ന് പക്ഷവും പ്രപക്ഷവുമായി ശസ്ത്രമേന്തി. മറ്റു കൗരവന്മാരും ഭീമനോട് ഏറ്റു രാജാക്കളോടുകൂടി ധാർത്തരാഷ്ട്രന്മാർ പാഞ്ഞു പിന്മാറിയതു കണ്ട് കർണ്ണൻ ശല്യനോടു പറഞ്ഞു: 'ഭീമന്റെ തേരിന്നു നേരെ ചെല്ലുക!' എന്ന്. കർണ്ണൻ പറഞ്ഞയുടനെ ശല്യൻ ഭീമൻ നില്ക്കുന്നിടത്തേക്കു ഹംസവർണ്ണമുള്ള കുതിരകളെ വിട്ടു. പോരിൽ ശോഭിക്കുന്ന ശല്യൻ വിട്ട കുതിരകൾ ഭീമന്റെ തേരിന്നുനേരെ ഏറ്റു തങ്ങിനിന്നു.

കർണ്ണൻ വരുന്നതു കണ്ടപ്പോൾ ക്രോധത്തോടെ ഭീമൻ അവന്റെ കഥ ഇപ്പോൾ കഴിക്കണമെന്നു വിചാരിച്ച് ഒരുങ്ങിനിന്നു. വീരനായ സാതൃകിയോടും, പാർഷതനോടും അവൻ പറഞ്ഞു: 'നിങ്ങൾ ധർമ്മരാജാവിനെ കാക്കുവിൻ! ഞാൻ കാൺകെ അത്യാപത്തിൽനിന്ന് രക്ഷപ്പെട്ട രാജാവിനെ സൂക്ഷിക്കണം. എന്റെ മുമ്പിൽവെച്ചു രാജാവിന്റെ ചട്ടയും കോപ്പുമൊക്കെ അവൻ തകർത്തുവിട്ടു! ദുര്യോധനന്റെ രസത്തിന്നുവേണ്ടിയാണ് രാധേയൻ ആ കടുംകൈകൾ ചെയ്തത്. ആ ദുഃഖത്തിന്റെ അന്ത്യം ഇന്ന് ഞാൻ കാണും. ഇത്തരത്തിൽ കാണിക്കുന്ന കർണ്ണനെ ഞാൻ കൊല്ലാതെ വിടുന്നതല്ല. ഇന്ന് കടുത്ത ഒരു രണം നടക്കും. അതിൽ അവന്റെ കഥ ഞാൻ കഴിക്കും. ഇപ്പോൾ ഞാനിതാ രാജാവിനെ നിങ്ങൾക്ക് ഏല്പിച്ചുതരുന്നു. അല്ലൽകൂടാതെ നിങ്ങൾ രാജാവിനെ രക്ഷിച്ചുകൊള്ളുവിൻ.' ഇപ്രകാരം പറഞ്ഞ് മഹാബാഹുവായ ഭീമൻ കർണ്ണന്റെ നേർക്കു ചെന്ന് വലിയ സിംഹനാദംകൊണ്ടു ദിക്കുകളെ വിറപ്പിച്ചു. യുദ്ധം കൊണ്ടാടുന്ന ഭീമൻ വേഗത്തിൽ ഏല്ക്കുന്നതു കണ്ട് സൂതപുത്രനോടു മദ്രരാജാവു പറഞ്ഞു."

ശല്യൻപറഞ്ഞു: "എടോ കർണ്ണാ, നോക്കൂ! ക്രോധത്തോടുകൂടി നില്ക്കുന്ന ഭീമനെ നോക്കൂ! ദീർഘകാലമായി നേടിവെച്ച ക്രോധം അവൻ നിന്നിൽ വിടും. തീർച്ചയാണാക്കാര്യം! അവന്റെ രൂപം ഇപ്രകാരത്തിൽ ഞാൻ ഒരിക്കലും കണ്ടിട്ടില്ല. എടോ കർണ്ണാ, അഭിമന്യുവിനെ വധിച്ചപ്പോഴും, ഘടോല്ക്കചനെ വധിച്ചപ്പോഴും ഇത്രത്തോളം അവൻ ക്രുദ്ധനായിരുന്നില്ല. ക്രുദ്ധനായ ഭീമൻ ത്രൈലോകൃമൊട്ടുക്കും തടുക്കുവാൻ പ്രാപ്തനാണ്. യുഗാന്തത്തിലെ അഗ്നിക്കു തുല്യമായി അവൻ ആളിജ്ജ്വലിക്കുന്നതു നോക്കൂ! എന്തൊരു ഭീകരമായ രൂപമാണ്!"

സഞ്ജയൻ പറഞ്ഞു: "എന്ന് മദ്രരാജാവ് കർണ്ണനോടു പറഞ്ഞുനില്ക്കെ കർണ്ണന്റെ നേരെ ക്രോധദീപ്തനായ വൃകോദരൻ പാഞ്ഞ് ഏറ്റു. യുദ്ധാഭിനന്ദിയായ ഭീമൻ അപ്രകാരം ഏല്ക്കുന്നതു കണ്ട് രാധേയൻ ചിരിച്ചുകൊണ്ട് ശല്യനോട് ഇപ്രകാരം പറഞ്ഞു: 'എടോ ശല്യാ, ഭവാൻ ഭീമനെപ്പറ്റി ഇപ്പോൾ പറഞ്ഞതു സത്യമാണ്. അതിൽ സംശയമില്ല. അവൻ വീരനും, ശൂരനുംതന്നെയാണ്. വൃകോദരൻ ഭയങ്കരമായ ക്രോധത്തോടെയാണു നില്ക്കുന്നത്. അവൻ ദേഹം നോക്കാതെ പോരാടും; പ്രാണബലം വളരെയുളളവനാണ്. മത്സ്യന്റെ പുരിയിൽ അജ്ഞാതവാസം ചെയ്യുന്നകാലത്ത് ദ്രൗപദിയുടെ ഇഷ്ടത്തിന്നുവേണ്ടി വേഷച്ഛന്നനായി കീചകനേയും, അവന്റെ കൂട്ടരേയും കൊന്നുകളഞ്ഞു. അവൻ ഇപ്പോൾ പോർക്കളത്തിൽ സന്നദ്ധനായി, ക്രുദ്ധനായി വന്നിരിക്കയാണ്. കൈയിൽ ദണ്ഡുധരിച്ച മൃത്യുവിനോടുപോലും പോരാടുവാൻ അവൻ ശക്തനാണ്. വളരെക്കാലമായി കാത്തുസൂക്ഷിച്ചിട്ടുള്ളതാണ് എന്റെ മനോരഥവും. പോരിൽ ഞാൻ അർജ്ജുനനെക്കൊല്ലും, അല്ലെങ്കിൽ അർജ്ജുനൻ എന്നെക്കൊല്ലും. ഭീമനോടുള്ള പോരാട്ടത്തിൽ ആ മനോഗതം സാധിച്ചേക്കാം. എന്നോട് അർജ്ജുനൻ നേരിടും, അത് എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട കാര്യവുമാണ്. ഭീമനെ കൊല്ലുകയോ, അവന്റെ തേര് തകർത്തുവിടുകയോ ചെയ്താൽ അർജ്ജുനൻ എന്റെ മുമ്പിലെത്തും. അപ്പോൾ എന്റെ ആഗ്രഹം നടക്കും! ഇപ്പോൾ ഉചിതമായ കാര്യം എന്തെന്നു ചിന്തിച്ച് ഞാൻ പറയുന്നതു കേട്ട് ഉറച്ച ഒരു തീരുമാനം എടുക്കുക!' ഓജസ്വിയായ കർണ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ശല്യൻ സൂതപുത്രനോടു പറഞ്ഞു: 'മഹാബാഹോ, ശക്തനായ ഭീമനെ ചെന്ന് എതിർക്കൂ! ഭീമന്റെ കാര്യം അമർന്നതിന്നുശേഷം പാർത്ഥനുമായി പോരാടാം. വളരെക്കാലമായി നിന്റെ മനസ്സിലുള്ള ആ കാംക്ഷിതം ഇന്ന് നിനക്കു സിദ്ധിക്കും! ഞാൻ പറയുന്നതു സത്യമാണ്!' ഇപ്രകാരം ശല്യൻ പറഞ്ഞപ്പോൾ കർണ്ണൻ ശല്യനോട് വീണ്ടും പറഞ്ഞു: 'പോരിൽ ഞാൻ അർജ്ജുനനെക്കൊല്ലും!

അല്ലെങ്കിൽ അർജ്ജുനൻ എന്നെക്കൊല്ലും! പോരിൽ നീ ഉള്ളുറപ്പിച്ചു ഭീമന്റെനേരെ ചെല്ലുക."

സഞ്ജയൻ പറഞ്ഞു: "ഉടനെ അവിടേക്ക് ശല്യൻ തേരോടിച്ചുചെന്നു. വില്ലാളിയായ ഭീമസേനൻ പടയോടിക്കുന്ന ദിക്കിലെത്തി. കർണ്ണനും ഭീമനുമായി എതിരിട്ട സമയത്ത് ഭേരീനാദവും, തൂര്യഘോഷവും മുഴങ്ങി. ഭീമസേനൻ ദുർവ്വാരമായ നിന്റെ പടയെ ചൊടിച്ച് ഏറ്റു. കൂർത്തുമൂർത്ത നാരാചം എയ്ത് പടയെ ഓടിച്ചു. ആ ഏറ്റുമുട്ടൽ കർണ്ണഭീമന്മാർ തമ്മിൽ ഘോരമായി. ബഹളം മൂത്തു. രൗദ്രമായിത്തീർന്നു. ക്ഷണത്തിൽ രാജാവേ, ഭീമൻ കർണ്ണന്റെ നേരേ പാഞ്ഞ് ഏറ്റു. ഉടനെ വൈകർത്തനനായ വൃഷൻ സ്തനാന്തരത്തിൽ നാരാചം ചൊടിച്ച് എയ്തു. ഉടനെ ആ അമേയാത്മാവ് ശരവൃഷ്ടി ചൊരിഞ്ഞു. ഭീമൻ കർണ്ണന്റെ എയ്ത്തേറ്റു ശരംകൊണ്ടു മൂടപ്പെട്ടു. മൂർച്ചകൂട്ടിയ ഒമ്പതു ശരങ്ങൾ കർണ്ണന്റെ നേരെ വിട്ടു. ഉടനെ കർണ്ണൻ ഭീമന്റെ വില്ലിന്റെ നടു അമ്പെയ്തു ഖണ്ഡിച്ചു. വില്ലറ്റ അവന്റെ സ്തനാന്തരത്തിൽ ശരംവിട്ട് അതിതീക്ഷ്ണമായ ശരം പൊട്ടിക്കുമാറ് എയ്തു. ഉടനെ മറ്റൊരു വില്ലെടുത്ത് മാരുതി സൂതപുത്രനെ മർമ്മംനോക്കി പ്രഹരിച്ച് ഉച്ചത്തിൽ ഭൂമി കുലുങ്ങുമാറ് അലറി. ഉടനെ കർണ്ണൻ അവന്റെ ദേഹത്തിൽ ഇരുപത്തഞ്ചു നാരാചം എയ്തു. കാട്ടിൽ ആനത്തലവന്റെ ദേഹത്തിൽ കൊള്ളിവെക്കുന്നതുപോലെ നാരാചം ചെന്നുകൊണ്ടു. അമ്പേറ്റ് ദേഹംമുറിഞ്ഞ ഭീമൻ ക്രോധമൂർച്ഛിതനായി സംരംഭത്താൽ അരുണനേത്രനായി സൂതപുത്രനെ കൊല്ലുവാൻ വില്ലിൽ ഭാരംകൂടിയ ഒരു ശരം, പർവ്വതം പോലും പിളർക്കുവാൻ പോന്ന ഒരു ശരം, തൊടുത്ത് ചെവിയോളം വില്ലു നന്നായി വലിച്ച് എയ്തു. കർണ്ണന്റെ കഥ കഴിഞ്ഞു എന്നുതന്നെ കരുതി. ഇടിവെട്ടുംപോലെ ഇരമ്പിപ്പാഞ്ഞ ആ ശരം വജ്രവേഗംപോലെ വന്ന് കർണ്ണന്റെ ദേഹം കീറി. ഭീമന്റെ എയ്ത്തുകൊണ്ട സേനാപതി കർണ്ണൻ, ബോധംകെട്ട തേർത്തട്ടിൽ ഇരുന്നുപോയി. ബോധംകെട്ട സൂതപുത്രനെ നോക്കിക്കണ്ട് ശല്യൻ കർണ്ണനെ യുദ്ധത്തിൽനിന്നു പിന്മാറ്റി. കർണ്ണൻ തോറ്റു പിന്മാറിയപ്പോൾ ധാർത്തരാഷ്ട്രപ്പടയെ, പണ്ട് ഇന്ദ്രൻ ദൈത്യരെ എന്നപോലെ, വൃകോദരൻ ഓടിച്ചു."

**51. സങ്കുലയുദ്ധം – കർണ്ണനും ഭീമനും തമ്മിൽ ഭയങ്കരമായ പോരാട്ടം ഭീമൻ ദുര്യോധനന്റെ ഏഴു സഹോദരന്മാരെ വധിക്കുന്നു –** ധൃതരാഷ്ട്രൻ പറഞ്ഞു: "ഭീമൻ ദുസ്സാദ്ധ്യമായ കർമ്മംതന്നെയാണ് ചെയ്തത്. മഹാബുജനായ കർണ്ണനെ അവൻ തേർത്തട്ടിൽ വീഴ്ത്തിയില്ലേ! 'പാണ്ഡവന്മാരേയും സൃഞ്ജയന്മാരേയും കർണ്ണൻ ഒറ്റയ്ക്കു കൊല്ലും.' എന്നു ദുര്യോധനൻ വീണ്ടും വീണ്ടും എന്നോടു പറയാറുണ്ട്. ഭീമൻ രാധേയനെ പോരിൽ മടക്കിയതു കണ്ടപ്പോൾ ആ സുയോധനൻ എന്താണു ചെയ്തത്?"

സഞ്ജയൻ പറഞ്ഞു: "പോരിൽ രാധേയനായ സൂതപുത്രൻ തിരിഞ്ഞതുകണ്ട് നിന്റെ പുത്രൻ സോദരന്മാരോടു പറഞ്ഞു: 'വേഗം ചെല്ലുവിൻ! പാഞ്ഞെത്തുവിൻ! സൂതപുത്രനെ കാക്കുവിൻ! അവൻ ഇതാ ഭീമസേനഭയമാകുന്ന അഗാധസമുദ്രത്തിൽ മുങ്ങിയിരിക്കുന്നു!' രാജാവു വിട്ട അവർ ഭീമനെക്കൊല്ലുവാനായി തീയിൽ ഇയ്യാംപാറ്റ എന്നപോലെ ചൊടിച്ചുചെന്നു. ശ്രുതർവ്വാവ്, ദുർദ്ധരൻ, ക്രാഥൻ, വിവിത്സു, വികടൻ, സമൻ, നിഷംഗി, പാശി, കവചി, നന്ദൻ, ഉപനന്ദൻ, സുബാഹു, ദുഷ്പ്രധർഷൻ, വാതവേഗൻ, സുവർച്ചൻ, ധനുഗ്രാഹൻ, ദുർമ്മദൻ, ജലസന്ധൻ, ശലൻ, സഹൻ, എന്നീ വീര്യവാന്മാരായ മഹാബലന്മാർ ഭീമസേനന്റെ നേരിട്ടു ചുറ്റും വളഞ്ഞു. അവർ ചുറ്റും പലതരം ശരജാലം ചൊരിഞ്ഞു. അവർ പീഡിപ്പിക്കുന്ന മഹാബലനായ ഭീമസേനൻ ഉടനെ പാഞ്ഞെത്തി. നിന്റെ പുത്രന്മാരുടെ അഞ്ഞൂറ്റമ്പത് തേരാളിമുഖ്യന്മാരെ കൊന്നൊടുക്കി. ചൊടിച്ച് ഭീമൻ പാഞ്ഞുചെന്ന് വിവിത്സുവിന്റെ വലിയ തല ഭല്ലത്താൽ അറുത്തു. രാജാവേ, ആ ശിരസ്സറ്റു നിലത്തു വീണു. മുടിച്ചാർത്തും കുണ്ഡലവുംചേർന്ന പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്ന ആ ശിരസ്സ് നിലത്തു വീണു! ആ ശൂരനായ രാജകുമാരനെ കൊന്നതുകണ്ടപ്പോൾ ഭ്രാതാക്കൾ ചുറ്റുംനിന്ന് ഭീമവിക്രമനായ ഭീമനോട് എതിർത്തു. പിന്നെ രണ്ടു ഭല്ലംകൊണ്ടു നിന്റെ രണ്ടു മക്കളുടെ പ്രാണൻ ആ ഭീമപരാക്രമൻ നശിപ്പിച്ചു. സഹനും, വികടനും, ദേവകുമാരതുല്യന്മാരായ അവർ രണ്ടുപേരും കാറ്റേറ്റ രണ്ടു വൃക്ഷങ്ങൾപോലെ നിലത്തുവീണു. പിന്നെ ഉടനെതന്നെ ഭീമൻ ക്രാഥനേയും കാലപുരിയിലേക്കയച്ചു. തീക്ഷ്ണമായ നാരാചമേറ്റ് അവൻ ചത്തു നിലത്തുവീണു. ഹാ! ഹാ! എന്നുള്ള നിലവിളി അപ്പോൾ സൈന്യത്തിൽനിന്നു തീവ്രമായി പൊങ്ങി.

വില്ലാളിവീരന്മാരായ നിന്റെ മക്കളെ കൊല്ലുമ്പോൾ അവരുടെ പട തകർന്നു. അപ്പോൾ വൃകോദരൻ നന്ദനേയും ഉപനന്ദനേയും കാലപുരിയിലേക്കയച്ചു. പേടിച്ചുഴന്ന് നിന്റെ പുത്രന്മാർ ഓടിക്കളഞ്ഞു. അവർ ഭീമനെ കാലാന്തകരൂപനായിക്കണ്ട് ഭയചകിതരായി പാഞ്ഞുപോയി. നിന്റെ മക്കളെ കൊന്നതുകണ്ട് ദുഃഖത്തോടുകൂടി സൂതപുത്രൻ വീണ്ടും തന്റെ ഹംസവർണ്ണത്തിലുള്ള കുതിരകളെ പാണ്ഡവന്റെ അടുത്തേക്കു വിട്ടു. മദ്രരാജാവ് ഓടിച്ച് ആ കുതിരകൾ ഊക്കിൽ ഭീമന്റെ തേരിനോടു മുട്ടിനിന്നു. ആ സന്നിപാതം ബഹളമായി, ഘോരാകാരമായി. കർണ്ണന്റേയും ഭീമന്റേയും ആ പോരാട്ടം ഭയങ്കരമായി; രൗദ്രമായി! ആ മഹാരഥന്മാർ തമ്മിൽ ഏല്ക്കുന്നതുകണ്ടപ്പോൾ ഈ പോർ ഇപ്പോൾ ഏതുവിധമായി! എന്നു ഞാൻ ഓർത്തുപോയി രാജാവേ!

പിന്നെ പോരിൽ ശ്ളാഘ്യനായ ഭീമൻ കർണ്ണനെ ശരമെയ്തു മൂടി. നിന്റെ മക്കൾ കണ്ടുനില്ക്കെത്തന്നെ ചൊടിച്ച് ഭീമനെ ഒമ്പത് ഇരിമ്പുശരങ്ങൾ കർണ്ണൻ എയ്തു. കർണ്ണന്റെ എയ്ത്തേറ്റ ഭീമപരാക്രമനായ ഭീമൻ ചെവിയോളം വലിച്ച് ഏഴു ശരങ്ങൾ കർണ്ണനെ എയ്തു. പിന്നെ കർണ്ണൻ സർപ്പത്തെപ്പോലെ ചീറ്റി വളരെ ശരജാലംകൊണ്ടു പാണ്ഡുപുത്രനെ മൂടി. ആ മഹാരഥനെ ബാണം തൂകി മൂടി ഭീമസേനനും കൗരവന്മാർ കണ്ടുനില്ക്കെ ഗർജ്ജിച്ചു. കർണ്ണൻ ചൊടിച്ച് വില്ലുമുറുക്കിപ്പിടിച്ച് ചാണയ്ക്കിട്ട പത്തു കങ്കപത്രശരം ഭീമനിലെയ്തു. തീക്ഷ്ണമായ ഭല്ലംകൊണ്ട് അവന്റെ വില്ലും എയ്തു മുറിച്ചു.

പിന്നെ മഹാബാഹുവായ ഭീമൻ സ്വർണ്ണപ്പട്ടം പതിച്ച യമദണ്ഡം പോലെയുള്ള ഘോരമായ പരിഘമെടുത്ത് കർണ്ണനെ കൊല്ലുന്നതിനായി അവന്റെ നേരെ എറിഞ്ഞു. വജ്രാശനി, ചിറ്റത്തോടു കൂടിയ ആ പരിഘം എത്തുന്ന സമയത്ത് ശക്തിയേറിയ ശരം വിട്ട് പലമട്ടിൽ നുറുക്കി.

ഉടനെ ഭീമൻ ഉറപ്പുകൂടിയ വേറെ ഒരു വില്ലെടുത്ത് അമ്പെയ്തു കർണ്ണനെ മൂടി. കർണ്ണഭീമന്മാരുടെ യുദ്ധം ഘോരമായി. തമ്മിൽക്കൊല്ലുവാൻ വീണ്ടും ഏല്ക്കുന്ന സിംഹങ്ങൾപോലെ നിന്നു.

പിന്നെ രാജാവേ, കർണ്ണൻ മൂന്നമ്പുകൊണ്ട് ഭീമസേനനെ ചെവിയോളം വില്ലുവലിച്ച് എയ്തു. കർണ്ണന്റെ എയ്ത്തുകൊണ്ട് ബലവാനായ ഭീമൻ കർണ്ണന്റെ ദേഹം പിളർക്കുവാൻപോന്ന ഘോരമായ സായകമെടുത്തു. കർണ്ണന്റെ ചട്ടയും ദേഹവും പിളർന്ന് ആ ശരം പുറ്റിൽ പാമ്പ് എന്നപോലെ നിലത്തു കയറി.

ആഞ്ഞുവിട്ട ആ പ്രഹരമേറ്റ് വിഹ്വലനായ കർണ്ണൻ, ഭൂകമ്പത്തിൽ കുന്നുപോലെ തേരിൽ ഉലഞ്ഞു. പിന്നെ രോഷാമർഷത്തോടുകൂടിയ കർണ്ണൻ ആ ഭീമസേനനിൽ അമ്പതു എഴുത്താണിയമ്പു വിട്ടു. വളരെ ശരങ്ങൾ വീണ്ടും എയ്തു. കൊടിയും ഒരു ശരംകൊണ്ടു വീഴ്ത്തി. അവന്റെ സൂതനെ ഒളിയമ്പെയ്ത് അന്തകനു നല്കി. പാണ്ഡവന്റെ വില്ല് ഒരമ്പെയ്ത് മുറിച്ചു, പിന്നെ ഭീമകർമ്മാവായ ഭീമനെ തേർ തകർത്തു വിടുകയും ചെയ്തു. അല്ലയോ ഭാരതശ്രേഷ്ഠാ! തേരുപോയ ഭീമൻ ചിരിച്ച് ഗദ കൈയിലെടുത്തു ചാടി ഊക്കോടെ കുതിച്ച് നിന്റെ സൈന്യത്തോടേറ്റു. ശരൽക്കാലത്തെ മേഘസമൂഹത്തെ മാരുതൻ എന്നപോലെ ഗദ കൈയിലെടുത്ത ഭീമൻ സൈന്യത്തെ ഓടിച്ചു. കൂർത്തമൂർത്ത കൊമ്പുള്ള എഴുനൂറ് ആനകളെ ക്രുദ്ധരൂപനും പരന്തപനുമായ ഭീമൻ മഥിച്ചു കൊമ്പന്റെ കെട്ടുകളിലും, കണ്ണുകളിലും, മസ്തകത്തിലും മറ്റ് മർമ്മങ്ങളിലും മർമ്മവേദിയായ

ഭീമൻ ശക്തിയോടെ പ്രഹരിച്ചു. ഉടനെ അവ പേടിച്ചോടി. എന്നാൽ ആനക്കാർ വീണ്ടും അവയെ തിരിച്ചു. മേഘങ്ങൾ അർക്കനെയെന്നപോലെ ഭീമനെ മൂടുമാറ് വളഞ്ഞു. മേലാളും കൊടിയുമുള്ള എഴുന്നൂറ് ആനകളെ നിലത്തുനിന്നു ഗദയുമായി, ഇന്ദ്രൻ വജ്രത്താൽ ഗിരികളെ എന്നവിധം തകർത്തു കൊന്നു. പിന്നെ ശകുനിയുടെ ശക്തിയേറിയ അമ്പത്തിരണ്ട് ആനകളെ അവൻ കൊന്നു. നൂറിലധികം തേരും, അസംഖ്യം പത്തിസംഘങ്ങളേയും പോരിൽ കൊന്നു നിന്റെ ബലത്തെ തപിപ്പിച്ചു സൂര്യനും ഭീമനുംകൂടി തപിപ്പിക്കുന്ന നിന്റെ സൈന്യം തീയിലിട്ട തോലുപോലെ ചുരുങ്ങിപ്പോയി. നിന്റെ ആൾക്കാരെല്ലാം ഭീമനെ ഭയപ്പെട്ടുഴന്ന് പത്തുദിക്കിലേക്കും ഓടിപ്പോയി. ചട്ടയിട്ട് മുഴങ്ങുന്ന വേറെ അഞ്ഞൂറു രഥങ്ങൾ ഭീമന്നു ചുറ്റും എയ്ത് അറുത്തു. ശസ്ത്രം, കൊടി, കൊടിക്കൂറ, തേര് എന്നിവയോടുകൂടിയ വീരന്മാരെ, വിഷ്ണു ദൈത്യരെ എന്നവിധം, ഭീമൻ മർദ്ദിച്ചു ചമ്മന്തിയാക്കി.

പിന്നെ ശൂരസമ്മതന്മാരായ മുവ്വായിരം സാദികളെ ശകുനി വിട്ടു. അവർ ശക്തി, ഋഷ്ടി, പാശം എന്നിവയുമായി ഭീമനോടേറ്റു. ശത്രുജിത്തായ ഭീമൻ ആഞ്ഞെതിർത്ത് ആ കുതിരക്കാരെയെല്ലാം പല മാർഗ്ഗങ്ങളും ചുറ്റി ഗദകൊണ്ടു പൊതുക്കി. തല്ലേറ്റ അവ, ഭയങ്കരമായി തല്ലേറ്റ ആനകൾപോലെത്തന്നെ നിലവിളിച്ചു.

ഇപ്രകാരം സൗബലന്റെ ബലമായ മുപ്പതിനായിരം കുതിരകളെ കൊന്ന് വേറെ തേരിൽക്കയറി ക്രുദ്ധനായി കർണ്ണന്റെനേരെ ചെന്നു.

അരിന്ദമനായ ധർമ്മപുത്രനെ കർണ്ണൻ പോരിൽ അമ്പെയ്ത് മൂടി, സൂതനെ കൊന്നുവീഴ്ത്തുകയും ചെയ്തു. പിന്നെ പോരിൽ പായുന്ന ആ തേർ കണ്ട് മഹാരഥൻ കങ്കപത്രശരം വിട്ട് പിൻപേ പാഞ്ഞേറ്റു. അമ്പെയ്ത് ഉലച്ച് രാജാവിന്റെ നേർക്കു ചെന്നപ്പോൾ ചൊടിച്ച് ശരജാലംകൊണ്ടു മാരുതി മൂടി. പെട്ടെന്നു തിരിഞ്ഞ് ശത്രുകർശനനായ രാധേയൻ ചുറ്റും കൂരമ്പെയ്ത് ഭീമസേനനെ മൂടി. ഭീമന്റെ തേരിന്നുനേരെ. സാത്യകിയോട് കർണ്ണൻ ഏറ്റു. പിൻതുണയ്ക്കുചെന്ന അമേയാത്മാവ് പീഡപ്പെടുത്തി. അമ്പേറ്റ് അർദ്ദിതനായിട്ടും കർണ്ണൻ അവനോടേറ്റു. വില്ലാളിവീരവൃഷഭന്മാരായ അവർ തമ്മിൽ എതിർത്തു. ചിത്രബാണങ്ങൾ വർഷിച്ച് ആ മനസ്വികൾ ശോഭിച്ചു.

രാജാവേ, അപ്പോൾ അവർ രണ്ടുഭേപരും ആകാശത്തു വിരിച്ച ക്രൗഞ്ചപ്പക്ഷിയുടെ പുറംപോലെ ചുവന്ന നിറത്തിലുള്ള ബാണസമൂഹങ്ങളുടെ നിര ഭയങ്കരവും രൗദ്രവുമായ ഒരു കാഴ്ചയായിരുന്നു. സൂര്യപ്രഭ മറച്ചു. ദിക്കും വിദിക്കും ബാണജാലങ്ങൾ മൂടുകയാൽ തിരിച്ചറിയാതായി. നട്ടുച്ചയ്ക്കു തപിക്കുന്ന സൂര്യന്റെ രശ്മി കർണ്ണഭീമന്മാരുടെ ശരൗഘംകൊണ്ടു മറഞ്ഞുപോയി.

കൃതവർമ്മാവും, ശകുനിയും, ദ്രൗണിയും, കർണ്ണനും പാണ്ഡവന്മാരോടു പോരാടുന്നതു കണ്ട് കുരുക്കൾ തിരിച്ചെത്തി. അവർ ആർപ്പും വിളിയും വാദ്യവുമായി വന്നപ്പോൾ അവിടെയെല്ലാം കുലുങ്ങി. മഴകൊണ്ടു കോളിളകിമറിയുന്ന കടൽപോലെ സൈന്യം ഭയങ്കരമായി ഇളകിമറിഞ്ഞു. ആ രണ്ടു സൈന്യങ്ങളും തമ്മിൽ എതിർത്തേറ്റ് വലിയ ഹർഷത്തോടെ ഇടഞ്ഞു പോരാടി.

സൂര്യൻ ആകാശമദ്ധ്യത്തിൽ നില്ക്കുന്ന സമയത്ത് യുദ്ധം ഭയങ്കരമായി. ഇപ്രകാരം ഒരു പോരാട്ടം കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. യുദ്ധത്തിൽ സൈന്യത്തോട് സൈന്യം എതിർത്തേറ്റു. ആഴിയിലെ ഒഴുക്കുപോലെ രണ്ടു സൈന്യപ്രവാഹങ്ങൾ കൂട്ടിയടിച്ചു. പരസ്പരം ആ സൈന്യപ്രവാഹങ്ങൾ ആഞ്ഞടിച്ച് മഹാബഹളമായി. ഇരമ്പുന്ന കടലിന്റെ ഘനമായ സ്വനം മുഴങ്ങി. ആ രണ്ടു സൈന്യങ്ങളും ഊക്കോടെ പാഞ്ഞുകയറി. പരസ്പരം രണ്ട് പുഴകൾ ചെന്നുചേർന്നപോലെ ഒന്നായിത്തീർന്നു. പിന്നെ ഘോരാകാരവും, ഭയങ്കരവുമായി സംഘട്ടനം മുഴുത്തു. മഹത്തായ കീർത്തി കാംക്ഷിക്കുന്ന കുരുപാണ്ഡവന്മാർ തമ്മിൽ പോരാട്ടം നടന്നു. ആർത്തുപ്രഹരിക്കുന്ന ശൂരന്മാരുടെ ഇടമുറിയാതെ പുറപ്പെട്ട വാക്കുകൾ പലരുടേയും പേരുവിളിച്ച് അലറുന്നമട്ടിൽ പൊങ്ങിക്കൊണ്ടിരുന്നു. അവരുടെ ഊരും, പേരും, ഗോത്രപ്പേരും, അച്ഛനമ്മമാരുടെ പേരും വിളിച്ചുകേൾപ്പിച്ച് അവർ പോരാടി. തമ്മിൽ തർജ്ജിക്കുന്ന ആ ശൂരന്മാരെ യുദ്ധക്കളത്തിൽ കണ്ടപ്പോൾ ഇവരുടെ ജീവനൊക്കെ പറന്നുകളഞ്ഞു എന്നു തന്നെ എനിക്കു തോന്നി ചൊടിച്ചു പൊരുതുന്ന തേജസ്സേറിയ അവരുടെ ഉടൽ കണ്ടപ്പോൾ ഇത് അടുത്ത നിമിഷത്തിൻ എന്തു മട്ടിലായിത്തീരുമെന്നു ചിന്തിച്ച് എനിക്കു ഭയമായി. പിന്നെ പാണ്ഡവരും, മഹാരഥന്മാരായ കുരുക്കളും തീക്ഷ്ണമായ ബാണംവിട്ടുകൊണ്ടു പോരാടി. തമ്മിൽ കൊന്നുവിടുന്ന അവർ പരസ്പരം അറുത്തു തള്ളിക്കൊണ്ടു പോരാടി."

**52. സങ്കുലയുദ്ധം – കൗരവസൈന്യം പരവശതയോടെ പിൻവാങ്ങുന്നു** – സഞ്ജയൻ പറഞ്ഞു: "രാജാവേ, തമ്മിൽകൊല്ലുവാൻ മുതിർന്ന ആ ക്ഷത്രിയന്മാർ തമ്മിൽ പകവെച്ച് യുദ്ധത്തിൽ പരസ്പരം കൊന്നു. രഥക്കൂട്ടങ്ങളും കുതിരക്കൂട്ടങ്ങളും, നരന്മാരും, ആനക്കൂട്ടങ്ങളും പരസ്പരം ഏറ്റുമുട്ടി. എറിയുന്ന ഗദകൾ, കുണപം, പരിഘം, പ്രാസം മുതലായവയും, ഭിണ്ഡിപാലങ്ങളും, മുസൃണ്ഠികളും ചെന്നു ദാരുണമായി വീഴുന്നത് കാണപ്പെട്ടു. ഇയ്യാമ്പാറ്റപോലെ കഠോരമായ ശരവൃഷ്ടികൾ പാഞ്ഞണഞ്ഞു. ആനകൾ ആനകളോട് ഏറ്റ് പരസ്പരം കൊലചെയ്തു. കുതിരകൾ കുതിരകളേയും കൊന്നു. തേരാളുകൾ തേരാളുകളേയും കൊന്നു. കാലാളുകൾ കാലുളുകളെ കൊന്നു. പിന്നെ കാലാളുകൾ കുതിരകളേയും, കാലാൾ, തേര്, ആനകൾ എന്നിവയേയും, തേര് ആനകളേയും, കുതിരകളേയും കൊന്നുവീഴ്ത്തി. ആനകൾ മറ്റു മൂന്ന് അംഗങ്ങളേയും ഏറ്റ് മർദ്ദിച്ചു. ശൂരന്മാരാൽ സംഹരിക്കപ്പെട്ടും തമ്മിൽ ആർത്തുവിളിച്ചും യുദ്ധം മഹാഘോരമായി. പശുക്കളെ കൊല്ലുന്നവിധം അറുത്തുവീഴ്ത്തിക്കൊണ്ടിന്നു. പാരിടം മുഴുവൻ രക്തംപരത്തിയപോലെ ശോഭിച്ചു. മഴക്കാലത്ത് ഇന്ദ്രഗോപം നിറഞ്ഞ ഊഴിപോലെ നല്ലപോലെ ചെഞ്ചായമിട്ട് വെള്ളവസ്ത്രം ചാർത്തിയ തരുണിയെപ്പോലെ ഭൂമി ശോഭിച്ചു. മാംസവും, ചോരയും ചേർന്ന് തടിച്ചു ചുവന്ന്, ചായംപൂശി, വെള്ളവസ്ത്രം ധരിച്ച്, പൊന്നണിഞ്ഞ്, ചുണ്ടും കൈയും ചുവപ്പിച്ച സുന്ദരിയായ യുവതിപ്പെണ്ണുപോലെ യുദ്ധക്കളം ശോഭിച്ചു!

അറ്റുവീണ തലകളും, അറ്റുവീണ തുടകളും, കൈകളും, കുണ്ഡലങ്ങളും ധാരാളം മെയ്യാഭരണങ്ങളും, നിഷ്കങ്ങളും, ശൂരന്മാരായ ധനുർദ്ധരന്മാരുടെ ദേഹങ്ങളും, ചട്ടകളും, കൊടികളും ഭൂമിയിൽ കൂട്ടമായി വീണു.

ആന ആനകളോട് ഏറ്റ് കൊമ്പുകൊണ്ടു കുത്തി. കൊമ്പുകൊണ്ടുള്ള കുത്തേറ്റ് ആനകൾ ചാല്യച്ചോലക്കുന്നുപോലെ, ചോരയിലാറാടി ശോഭിച്ചു ധാതുമണ്ഡിതമായ മലകളിൽനിന്ന് ചുവന്ന ചായില്യം കലങ്ങിയ ജലം പ്രവഹിക്കുന്നതുപോലെ ആനകളുടെ ദേഹങ്ങളിൽനിന്ന് രക്തം പ്രവഹിച്ചു. ചാട്ടിവിട്ട തോമരങ്ങൾ എത്തുമ്പോൾ യുദ്ധമുറ അഭ്യസിച്ച ആനകൾ തുമ്പിവീശി അവ പിടിച്ച് നുറുക്കിവീഴ്ത്തി. നാരാചംകൊണ്ടു മർമ്മമറ്റ് ആനകൾ മഞ്ഞുകാല്ത്ത് കാർമേഘം ഒഴിഞ്ഞ മലകൾപോലെ ശോഭിച്ചു. പൊൻകടക്കെട്ടുള്ള ബാണമേറ്റ് ആനകൾ തീക്കൊള്ളി കത്തുന്ന മലകൾപോലെ ശോഭിച്ചു. കൊമ്പന്മാർ കുത്തിയ കുന്നുപോലെയുള്ള ആനകൾ പക്ഷമുള്ള മലകൾപോലെ യുദ്ധത്തിൽ നശിച്ചുപോയി. ശല്യം ചൂഴ്ന്ന് വ്രണം പെട്ട് ചില ആനകൾ പാഞ്ഞോടി. അവ മുഖം കുത്തി വീണു. ചിലത് സിംഹംപോലെ ഭൈരവസ്വരത്തിൽ ആർത്തു. ചില ആനകൾ ഉഴന്ന് ഓടിപ്പോയി. പൊൻകോപ്പണിഞ്ഞ കുതിരകൾ അമ്പേറ്റ് ഇരിക്കുകയും, ചത്തു വീഴുകയും ചെയ്തു. ചിലതു ശരവേഗം സഹിക്കാതെ കണ്ടവഴിക്ക് ഓടിക്കളഞ്ഞു. ശരങ്ങളും തോമരങ്ങളുമേറ്റ വേറെ ചില കുതിരകൾ പല ചേഷ്ടകളും കാട്ടി പിടഞ്ഞു ചത്തു. അമ്പേറ്റ സാദികൾ നിലവിളിച്ചു നിലത്തു വീണ് മരിച്ചു. ചിലർ അച്ഛനെ വിളിച്ചും, മുത്തച്ഛനെ വിളിച്ചും നിലവി

ളിച്ച് മരിച്ചു. ചിലർ ഓടിപ്പോകുന്നതുകണ്ട് വീണുകിടക്കുന്നവർ വംശപ്പേരും, പേരും എടുത്തുവിളിച്ച് നിലവിളികൂട്ടി. വീണുകിടക്കുന്ന അവരുടെ പൊൻകോപ്പണിഞ്ഞ കൈകൾ പൊങ്ങുകയും, വീശുകയും, ചുറ്റുകയും, വീഴുകയും ചെയ്തു. ചിലരുടെ കൈകൾ കുതിരപ്പുറത്തുനിന്നു താഴെവീണു. അഞ്ചു പടമുള്ള സർപ്പങ്ങൾപോലെ അറ്റുവീണ കൈകൾ നിലത്തുകിടന്ന് ശക്തിയായി പിടഞ്ഞ് ഊക്കു കാണിച്ചു. ചന്ദനംചാർത്തി പാമ്പിന്റെ ദേഹംപോലെ ശോഭിക്കുന്ന കൈകൾ, ചോരയണിഞ്ഞ പൊന്മയമായ കൊടികൾ പോലെ ശോഭിച്ചു. അപ്രകാരം ഘോരമായ ബഹളം ദിക്കിലെങ്ങും മുഴുത്തപ്പോൾ അവർ പരസ്പരം അറിയാത്ത വെട്ടിയും കുത്തിയും മരിച്ചു. ഇപ്രകാരം ധൂളിചിന്നി ശസ്ത്രപാതം നടക്കുമ്പോൾ ഇരുട്ട് വർദ്ധിയ്ക്കുകയും, തങ്ങളുടേയും ശത്രുക്കളുടേയും ആളുകളെ തിരിച്ചറിയാൻ വയ്യാതാകുകയും ചെയ്തു. അപ്രകാരം ഘോരാകാരമായും ഭയങ്കരമായും യുദ്ധം മുഴുത്തു. ചോരനീരായ പുഴ പലപാടും ഒഴുകി.

തലപ്പാവുകൾ ചിന്നി, മുടിച്ചണ്ടി കലർന്ന്, അസ്ഥികളായ മീനുകളോടും, ശരങ്ങളാകുന്ന പൊങ്ങുതടികളോടും മാംസച്ചോരച്ചേറുകലർന്നും, ഘോരവും ദാരുണവുമായവീധത്തിൽ രക്തപ്രവാഹമാകുന്ന പുഴ അവർ യുദ്ധക്കളത്തിൽ ഉണ്ടാക്കി. ഭീരുക്കൾക്ക് ഭയവും, ശൂരന്മാർക്ക് ഹർഷവും ഉണ്ടാക്കുന്ന ആ പുഴകൾ കാലപുരിയിലേക്ക് യോധരെ കൊണ്ടുപോയി. ഇറങ്ങിയവരെ മുക്കുകയും, ഉഴന്നവരെ ഭയപ്പെടുത്തുകയുംചെയ്തു. അങ്ങുമിങ്ങും ക്രവ്യാദക്കൂട്ടങ്ങൾ ആർത്തും ആ യുദ്ധം ഘോരമായി. യുദ്ധക്കളം പ്രേതരാജാവിന്റെ പുരംപോലെ വിളങ്ങി. ആ യുദ്ധഭൂമിയിൽ കബന്ധങ്ങൾ (തലപോയതറിയാത്ത ഉടലുകൾ) അസംഖ്യം എഴുന്നേറ്റുനിന്നു ഭൂതങ്ങൾ മാംസം തിന്നും, ചോര കുടിച്ചും തൃപ്തരായി നിന്ന് തുള്ളിത്തുടങ്ങി. ചോരയും കൊഴുപ്പും മോന്തിക്കുടിച്ച്, മേദോമജ്ജാവസകൾ അനുഭവിച്ച്, മത്തടിച്ച്, മാംസംതിന്ന് മതിയായി സംതൃപ്തിയോടെ കഴുക്കളും, കാക്കകളും, ബകങ്ങളും പാഞ്ഞുപോയിക്കൊണ്ടിരുന്നു.

ശൂരന്മാർ പോരിൽ ദുസ്ത്യജമായ ഭയംവിട്ട്, രാജാവേ, യോധന്മാർ യോധവ്രതം വിടാതെ, കൂസാതെ നിന്നു പോരാടി. ശരശക്തികൾ ചിന്നി ക്രവ്യാദങ്ങൾ കൂടിയ പേർ കളത്തിൽ തങ്ങളുടെ പൗരുഷം പുകഴ്ത്തുന്ന ശൂരന്മാർ പോരിൽ സഞ്ചരിച്ചു. പോരിൽ തങ്ങളുടെ ഗോത്രനാമങ്ങളും, പിതൃനാമങ്ങളും കേൾപ്പിച്ചുകൊണ്ട് പല യോധന്മാരും അവിടെ വേൽ, തോമരം, പട്ടസം എന്നിവയെടുത്ത് തമ്മിൽത്തമ്മിൽ പ്രഹരിച്ചു.

ഇപ്രകാരം ഭയങ്കരമായി ക്രൂരാകാരമായ യുദ്ധം നടക്കുന്ന സമയത്ത് പൊളിഞ്ഞ കപ്പൽ കടലിൽ എന്നവിധം കുരുക്കളുടെ പട ഉഴന്നുലഞ്ഞു."

**53. സങ്കുലയുദ്ധം –** സഞ്ജയൻ പറഞ്ഞു: " ക്ഷത്രിയന്മാർ ഒടുങ്ങിക്കൊണ്ടിരിക്കുന്ന ആ യുദ്ധം നടന്നുകൊണ്ടിരിക്കെ, ഗാണ്ഡീവത്തിന്റെ ശബ്ദം പോരിൽ കേൾക്കുവാൻ തുടങ്ങി. പാർത്ഥൻ സംശപ്തകന്മാരേയും, കോസലന്മാരേയും, നാരായണസൈന്യങ്ങളേയും കൊന്നൊടുക്കുകയായിരുന്നു.

സംശപ്തകന്മാർ യുദ്ധത്തിൽ എല്ലായിടത്തും ശരവൃഷ്ടി ചൊരിഞ്ഞു. ജയാർത്ഥികളായ അവർ ചൊടിച്ച് പാർത്ഥന്റെ മൂർദ്ധാവിൽ ശരമാരി ചൊരിഞ്ഞു. ശക്തികൂടിയ ആ ശരവർഷങ്ങൾ പാർത്ഥൻ തടുത്തു. രഥീന്ദ്രൗഘത്തെ മുടിച്ച് പോരിൽ പാർത്ഥൻ കയറി. തേർക്കൂട്ടത്തിൽച്ചെന്ന് നിശിതമായ കങ്കപത്രശരങ്ങൾ വർഷിച്ചുകൊണ്ട് മഹാരഥനായ സുശർമ്മാവോട് അർജ്ജുനൻ ഏറ്റു. അവന്റെ ദേഹത്തിൽ ശരവർഷം തുടങ്ങി. അപ്രകാരം സംശപ്തകന്മാരും പാർത്ഥനിൽ ശരവർഷം ചൊരിഞ്ഞു.

ഉടനെ സുശർമ്മാവ് പത്തു ബാണം പാർത്ഥനെ എയ്തു. ജനാർദ്ദനനെ മൂന്നു ശരം വലംകൈക്ക് എയ്തു. പിന്നെ മറ്റൊരു ഭല്ലംകൊണ്ട് കൊടിയിൽ എയ്തു. വിശ്വകർമ്മാവു നിർമ്മിച്ച കൊടിയിലെ വാനരൻ അപ്പോൾ ഉച്ചത്തിൽ അലറി, പിന്നെ ഭയം ജനിപ്പിക്കുമാറ് ഗർജ്ജിച്ചു മർക്കടന്റെ ധ്വനികേട്ട് നിന്റെ പട വിറച്ചുപോയി. ഭയപ്പെട്ട് ചേഷ്ടവിട്ടമാതിരിയായി ചേഷ്ടയില്ലാതെ നില്ക്കുന്ന നിന്റെ സൈന്യം ഫലപുഷ്പങ്ങളണിഞ്ഞ ചൈത്രരഥക്കാടുപോലെ ശോഭിച്ചു. ഉടനെ ആ ഭടന്മാർ ബോധവാന്മാരായി പാർത്ഥനിൽ കാറുകൾ അദ്രിയിലെന്നവിധം ശരം വർഷിച്ചു. പാർത്ഥന്റെ വലിയ തേരിന്നു ചുറ്റും അവർ വളഞ്ഞു. കൂരമ്പെയ്ത് കൊല്ലപ്പെടുന്ന സംശപ്തകന്മാർ ആ തേരു പിടിച്ചുനിന്ന് ആർത്തു രഥചക്രങ്ങളിലും, കുതിരകളിലും, രഥേഷകളിലും അവർ പിടിച്ചുതൂങ്ങി. എല്ലാം പിടിച്ചുനിർത്തി അവർ സിംഹനാദം മുഴക്കി. ചിലർ ചെന്ന് വാസുദേവന്റെ കൈകൾ കടന്നു പിടിച്ചു. തേരിൽ നില്ക്കുന്ന അർജ്ജുനനെ ചിലർ കേറിപ്പിടിച്ചു. ഉടനെ പോർക്കളത്തിൽ കൈകൾ കുടഞ്ഞ് ജനാർദ്ദനൻ ആനക്കരെ ദുഷ്ടനായ ആന എന്നപോലെ വീഴ്ത്തി.

ആ രഥീന്ദ്രന്മാർ വളഞ്ഞപ്പോൾ പാർത്ഥൻ ഏറ്റവും ചൊടിച്ചു. തേരുനിർത്തിയതും പാർത്ഥനിൽ പാഞ്ഞടുത്തതുംകണ്ട് തേരിൽക്കയറിയ കാലാൾകളെ വീഴ്ത്തി. അടുത്ത യോധരെ അടുത്തുനിന്നെയ്യുന്ന ശരങ്ങൾകൊണ്ടു മൂടിയതിന്നുശേഷം പോർക്കളത്തിൽനിന്ന് കൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ, മഹാബാഹോ! നോക്കൂ! വളരെയേറെ സംശപ്തകന്മാർ, ക്രൂരകർമ്മംചെയ്യുന്ന അവർ, കൊല്ലപ്പെടുന്നതു നോക്കൂ! ഘോരമായ രഥബന്ധമാണ് അവർ ചെയ്യുന്നത്. ഇതു സഹിക്കുവാൻ ശക്തിയുള്ളവനായി ഭൂമിയിൽ, ഹേ, യദുപുംഗവാ! ഞാനല്ലാതെ ആരുണ്ട്? ഒരാളേയും കാണുന്നില്ല.' എന്നു പറഞ്ഞ് പാർത്ഥൻ ദേവദത്തമെന്ന് ശംഖെടുത്തു വിളിച്ചു ലോകം നിറയുന്ന ശബ്ദത്തിൽ കൃഷ്ണൻ പാഞ്ചജന്യവും വിളിച്ചു. ആ ശംഖശബ്ദം കേട്ട് സംശപ്തകഗണപ്പട ഇളകുകയും പേടിച്ചുഴലുകയുംചെയ്തു. ഉടനെ ശത്രുനാശനനായ അർജ്ജുനൻ പാദബന്ധം ചെയ്തു. നാഗാസ്ത്രത്തെ പ്രയോഗിച്ച് വീണ്ടും വീണ്ടും പാദബന്ധം ചെയ്തു.

വമ്പനായ പാണ്ഡവൻ പാദബന്ധത്താൽ കെട്ടിയ അവർ പാറപോലെ മരവിച്ചു നിന്നുപോയി. ചേഷ്ടവിട്ടമാതിരിയായി. ചേഷ്ടവിട്ട ആ യോധന്മാരെ പാണ്ഡവൻ, താരകാസുരനുമായുള്ള യുദ്ധത്തിൽ ഇന്ദ്രൻ ദൈത്യരെ എന്നവിധം കൊന്നുവീഴ്ത്തി. വധിക്കപ്പെടുന്ന അവർ പോരിൽ ആ തേരുവിട്ട് എല്ലാ ആയുധങ്ങളും കൈവിടുവാൻ തുടങ്ങി. പാദബന്ധംകൊണ്ട് ചേഷ്ടവിട്ടുപോയ അവരെ പാർത്ഥൻ നിശിതമായ ശരങ്ങൾ കൊണ്ടു കൊന്നു. പോരിൽ ആ ഭടന്മാരെല്ലാം സർപ്പങ്ങളാൽ ചുറ്റപ്പെട്ടു. അർജ്ജുനൻ ഇപ്രകാരം അവരെയെല്ലാം പാദബന്ധം ചെയ്തു.

സുശർമ്മാവ് ഈ പാദബന്ധനം കണ്ടു. ഉടനെ അവൻ ഗരുഡാസ്ത്രം പ്രയോഗിച്ചു. ഗരുഡന്മാർ പുറപ്പെട്ട് സർപ്പങ്ങളെയെല്ലാം കൊത്തിവിഴുങ്ങി. ഖഗങ്ങളെക്കണ്ട് നാഗങ്ങൾ ഓടിപ്പോയി. പാദബന്ധം വിട്ടൊഴിഞ്ഞ സൈന്യം പ്രജകളെ സന്തപിപ്പിക്കുന്ന അർക്കൻ മഴക്കാറുകൾ വിട്ടൊഴിഞ്ഞതുപോലെ ശോഭിച്ചു.

മോചനം ലഭിച്ച യോദ്ധാക്കൾ അർജ്ജുനന്റെനേരെ ബാണങ്ങളും ശസ്ത്രങ്ങളും കണക്കറ്റു ചൊരിഞ്ഞു. പലമാതിരി ശസ്ത്രങ്ങൾ ചുറ്റും ആഞ്ഞുവിട്ടു. ആ മഹാസ്ത്രങ്ങളുടെ പേമഴ ശരവൃഷ്ടികൊണ്ട് അർജ്ജുനൻ അറുത്തു.

ശത്രുനിഷൂദനനായ ശക്രപുത്രൻ ആ യോധരെ കൊന്നു. സുശർമ്മാവ് ഉടനെ മൂർച്ചകൂടിയ ഒരു ശരംകൊണ്ട് അർജ്ജുനന്റെ ഹൃദയത്തിൻ എയ്തു. പിന്നെ മൂന്നു ശരങ്ങൾ വേറെയും എയ്തു. അവൻ ആഞ്ഞെയ്ത എയ്ത്തേറ്റുഴന്ന് അർജ്ജുനൻ തേർത്തട്ടിലിരുന്നുപോയി. 'അർജ്ജുനൻ കൊല്ലപ്പെട്ടു! അർജ്ജുനൻ കൊല്ലപ്പെട്ടു!' എന്ന് അവർ ഉച്ചത്തിൽ ആർത്തു. ഉടനെ ശംഖനിനാദങ്ങളും മഹാഭേരീരവങ്ങളും നാനാവാദ്യധ്വനികളും സിംഹാരവങ്ങളും പൊങ്ങി. ഉടനെ ബോധത്തോടുകൂടി, കൃഷ്ണൻ സാരഥിയായ ശ്വേതാശ്വൻ, മഹാത്മാവായ ഫൽഗുനൻ 'ഐന്ദ്രം' എന്ന അസ്ത്രം പ്രയോഗിച്ചു. അപ്പോൾ അനേകായിരം ബാണങ്ങൾ ഉണ്ടായി. എല്ലാ ദിക്കിലും നൂറും ആയി

രവും ബാണങ്ങൾ കാണപ്പെട്ടു. അവ ചെന്ന് രാജാക്കന്മാരുടെ ആന, കുതിര, കാലാൾ എന്നീ സൈന്യനിരകളെ മുടിച്ചു. പെരും പട ഇങ്ങനെ അർജ്ജുനൻ മുടിക്കുവാൻ തുടങ്ങിയപ്പോൾ സംശ പ്തകന്മാർക്കു ഭയം മൂത്തുപോയി. സംശപ്തകന്മാർക്കു മാത്ര മല്ല, ഗോപാലന്മാർക്കും ഭയമായി.

ഭയപ്പെട്ട അവർ പിന്നെ ഫൽഗുനനോട് പൊരുതിയില്ല. ആ വീരന്മാർ കണ്ടുനില്ക്കെ തങ്ങളുടെ വലിയ പട കൊല്ലപ്പെട്ടു. വിക്രമത്തിൽ ചേഷ്ടകൂടാതെ കൊല്ലുന്നതും കണ്ടു നിന്നു.

പതിനായിരം യോദ്ധാക്കളെ കൊന്നതിന്നുശേഷം പാണ്ഡ വൻ പുകയറ്റ അഗ്നിപോലെ തെളിഞ്ഞുനിന്നു. പതിന്നാലായിരം കാലാൾകളും പതിന്നാലായിരം തേരും മുവ്വായിരം ആനകളും കൊല്ലപ്പെട്ടു.

സംശപ്തകന്മാർ വീണ്ടും കിരീടിയെ വളഞ്ഞു. ജയിച്ചുമ ടങ്ങുക, അല്ലെങ്കിൽ ചത്തൊഴിയുക എന്നതായിരുന്നു അവരുടെ നിശ്ചയം! അതിൽ നിന്റെ ആൾക്കാരും അർജ്ജുനനുമായി ഭയ ങ്കരമായ പോരാട്ടം നടന്നു. ശൂരനും ശക്തനുമായ കിരീടിയുമായി അവർ കനത്ത പോരാട്ടം നടത്തി.''

**54. സങ്കുലയുദ്ധം – ശിഖണ്ഡിയും കൃപനും തമ്മിൽ കടുത്ത പോരാട്ടം –** സഞ്ജയൻ പറഞ്ഞു: ''ശ്രുത വർമ്മൻ, കൃപൻ, ദ്രൗണി, കർണ്ണൻ, ഉലൂകൻ, സൗബലൻ, അനു ജന്മാരോടുകൂടിയ ദുര്യോധനരാജാവ് എന്നിവർ പാണ്ഡുപുത്ര ഭയത്താൽ തളരുന്ന തങ്ങളുടേ പട കണ്ട് കടലിൽ പൊളിഞ്ഞു താഴുന്ന കപ്പലിനെ എന്നപോലെ പടയെ ഉദ്ധരിച്ചു. ഒട്ടുനേരം മഹായുദ്ധം നടന്നു. ഭീരുക്കൾ ഭയപ്പെടുമാറും ശൂരന്മാർ സന്തോഷിക്കുമാറും പോരാട്ടം കൊടുമ്പിരിക്കൊണ്ടു.

കൃപൻ പോരിൽ വർഷിക്കുന്ന ശരവർഷങ്ങൾ സൃഞ്ജയ രെ ഇയ്യാമ്പാറ്റപോലെ മൂടി. ശിഖണ്ഡി ഉടനെ കോപിച്ച് കൃപ നോടു പാഞ്ഞേറ്റു. ആ ദ്വിജമുഖ്യനിൽ ചുറ്റും ശരങ്ങൾ വർഷി ച്ചു. മഹാസ്ത്രജ്ഞനായ കൃപൻ ആ ശരവൃഷ്ടി തടുത്ത് ക്രുദ്ധനായി പത്തു ശരങ്ങൾ പോരിൽ ശിഖണ്ഡിയെ എയ്തു. ഉടനെ ശിഖണ്ഡി കോപിച്ച് പോരിൽ ഏഴു കങ്കപത്രശരങ്ങൾ കൃപനിൽ എയ്തു. കൂരമ്പുകൊണ്ടുള്ള എയ്ത്ത് ഏറ്റവും ശക്തി യായി ഏറ്റ മഹാരഥനായ കൃപാചാര്യൻ ശിഖണ്ഡിയുടെ കുതി രകളേയും രഥത്തേയും തകർത്തുവീഴ്ത്തി. കുതിരകൾ ചത്ത തേർവിട്ടു കുതിച്ച് ആ മഹാരഥൻ വാളും പരിചയുമെടുത്ത് ആ ദ്വിജന്റെനേരെ പാഞ്ഞേറ്റു. അവൻ എത്തുന്ന സമയത്ത് ഊക്കോടെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് പോരിൽ മൂടി. അത് ഒരത്ഭുതമായി. പാറ പൊങ്ങി ഒഴുകുന്നതുപോലെയുള്ള ഒര ത്ഭുതം അവിടെ കണ്ടു. പോരിൽ ശിഖണ്ഡി നിശ്ചേഷ്ടനായി നിന്നുപോയി! ശിഖണ്ഡിയെ കൃപൻ മൂടിയതായിക്കണ്ടപ്പോൾ മഹാരഥനായ ധൃഷ്ടദ്യുമ്നൻ പാഞ്ഞുവന്ന് കൃപനോടേറ്റു. ശാര ദ്വതന്റെ തേരു നോക്കി ധൃഷ്ടദ്യുമ്നൻ പോയപ്പോൾ ഊക്കോടെ ഏറ്റ് കൃതവർമ്മാവു ചെന്നു. ശാരദ്വതന്റെ തേർ നോക്കി ധർമ്മ പുത്രൻ പോയപ്പോൾ പുത്രന്മാരോടും സൈന്യങ്ങളോടും ചേർന്ന അവനെച്ചെന്ന് ദ്രോണപുത്രൻ എതിർത്തു. ത്വരയോടെ ഏറ്റ നകുലസഹദേവരഥീന്ദ്രന്മാരെ ശരവർഷംകൊണ്ട് നിന്റെ പുത്രൻ ഏറ്റെതിർത്തു. ഭീമനേയും സൃഞ്ജയകരൂഷകന്മാരേയും വൈകർത്തനനായ കർണ്ണൻ തടുത്തു. ശിഖണ്ഡിയെ കൃപൻ ശരനിരയാൽ ചുട്ടുപൊടിക്കുന്നവിധം പ്രഹരിച്ചു. ചുറ്റും അവൻ ആഞ്ഞെയ്ത പൊന്നണിഞ്ഞ ശരങ്ങളെ വാൾ വീശി വീണ്ടും ചുറ്റിച്ച് നുറുക്കിവീഴ്ത്തി. പാർഷതന്റെ ശതചന്ദ്രപ്പരിചയെ ഗൗത മൻ ഉടനെ അമ്പെയ്തുടച്ചതു കണ്ട് ആളുകൾ ആർത്തു. അവൻ പറിച പോയിട്ടും വാളുമായി, മൃത്യുവിന്റെ വായിലേക്ക് ആതുരൻ എന്നപോലെ പാഞ്ഞുചെന്നു. കൃപന്റെ ബാണത്താൽ ഗ്രസിക്കപ്പെട്ട് ആ ശൂരൻ പായുന്നസമയത്ത് ചിത്രകേതുവിന്റെ പുത്രനായ സുകേതു സഹായത്തിനെത്തി. പോരിൽ വളരെ ശര ങ്ങൾ അവൻ ആ ബ്രാഹ്മണനിൽ ചൊരിഞ്ഞ് അമേയാത്മാവായ കൃപന്റെ തേരിന്റെ നേരെ അടുത്തു. ചരിതവ്രതനായ ആ വിപ്ര നോട് അവൻ ഏറ്റതു കണ്ട് ശിഖണ്ഡി ഉടനെ പിന്മാറി. സുകേതു ഗൗതമനെ ഒമ്പതു ശരങ്ങളെയ്തു. പിന്നെ എഴുപതും പിന്നെ മൂന്നും ശരങ്ങൾ അവൻ എയ്തു. അവന്റെ അമ്പുള്ള വില്ലു മുറി ച്ചു. അമ്പെയ്ത് സൂതനിലും, പിന്നെ അവന്റെ മർമ്മസ്ഥാനത്തും പ്രഹരിച്ചു. ചൊടിച്ച് ഗൗതമൻ പുതിയ ഒരു നല്ല വില്ലെടുത്ത് എയ്തു. സുകേതുവിനെ മുന്നൂറു ശരങ്ങൾ മർമ്മങ്ങൾതോറും എയ്തു. സർവ്വാംഗവിഹ്വലനായ അവൻ തേർത്തടത്തിൽ, ഭൂക മ്പത്തിൽ ചാഞ്ഞുലയുന്ന വൃക്ഷമെന്നപോലെ ഇരുന്നുപോയി. ഉലയുന്ന അവന്റെ കുണ്ഡലമണ്ഡിതമായ ശിരസ്സ്, ഉഷ്ണീഷ ശിരസ്ത്രത്തോടുകൂടിയ ശിരസ്സ്, പടക്കളത്തിൽ വീഴ്ത്തി. പരുന്ത് കൊത്തിയെടുക്കുന്ന മാംസമെന്നപോലെ അവന്റെ ശിരസ്സ് ഭൂമി യിൽ വീണു. അതിന്നുശേഷം അവന്റെ ഉടലും വീണു. അവൻ മരിച്ചതു കണ്ട് അവന്റെ കൂടെയുള്ളവരൊക്കെ ഭയപ്പെട്ടു. പോരിൽ അവരെല്ലാം ഗൗതമനെ വിട്ട് പത്തുദിക്കിലേക്കും ഓടിക്കളഞ്ഞു.

പോരിൽ ശക്തനായ ധൃഷ്ടദ്യുമ്നനെത്തടുത്ത് അലറി ക്കൊണ്ട് കൃതവർമ്മാവും 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. ആ യുദ്ധം ബഹളമായി. വൃഷ്ണിവീരനും പാർഷതനും തമ്മിൽ യുദ്ധംമുഴുത്തു. മാംസത്തിന്നുവേണ്ടി ചൊടിച്ചു നില്ക്കുന്ന രണ്ടു പരുന്തുകൾ എന്നപോലെ അവർ പോരാടി. ധൃഷ്ടദ്യുമ്നൻ യുദ്ധത്തിൽ ഒമ്പതു ശരങ്ങളാൽ ഭോജനെ മാറത്തു ചൊടി ച്ചെയ്ത് ഹാർദ്ദിക്യനെ വേദനിപ്പിച്ചു. പാർഷതന്റെ ശക്തിയായ എയ്ത്തേറ്റ് കൃതവർമ്മൻ അമ്പെയ്ത് തേരും, കുതിരയും ചേർന്ന പാർഷതവീരനെ മൂടി. പാർഷതനെ തേരോടുകൂടി മൂടുകയാൽ കാണാൻ കഴിഞ്ഞില്ല. മാരിതൂകുന്ന കാറുകൊണ്ട് മറഞ്ഞ സൂര്യ നെന്നപോലെ കാണാൻ കഴിയാതായി. ആ ബാണജാലം, പൊൻകെട്ടുള്ള ശരജാലം, മുഴുവൻ ഖണ്ഡിച്ച് ധൃഷ്ടദ്യുമ്നൻ പ്രാണങ്ങളോടുകൂടിയവനായി പോരിൽ ശോഭിച്ചു. പാർഷതൻ പിന്നെ ചൊടിച്ച് കടുത്ത ശരവർഷം, കൃതവർമ്മാവിനോട് ഏറ്റെ തിർത്ത് ചൊരിഞ്ഞു. ഉടനെ വന്നെത്തുന്ന ആ കടുത്ത ശര വൃഷ്ടി അനേകായിരം അമ്പെയ്ത് ഭോജനും തകർത്തു. പോരിൽ ദുസ്സഹമായ ആ ശരവൃഷ്ടി നിർത്തിയതായിക്കണ്ട് കൃതവർമ്മാവിനോടേറ്റ് പാർഷതൻ തടുത്ത് അവന്റെ സൂതനെ കാലപുരിയിലേക്ക് അവൻ വിട്ടു. പാർഷതന്റെ കൂർത്ത ഭല്ലമേറ്റ് സൂതൻ തേർത്തട്ടു വിട്ടു ചത്തുവീണു.

അങ്ങനെ ശക്തനായ ധൃഷ്ടദ്യുമ്നൻ ശക്തിമാനായ ശത്രു വിനെ ജയിച്ചു. അമ്പെയ്ത് കൗരവരെ വൻപോരിൽ തടുക്കു കയും ചെയ്തു. അപ്പോൾ നിന്റെ ഭടന്മാർ ധൃഷ്ടദ്യുമ്നനെ നോക്കി അവന്റെനേരെ ആർത്തുകയറി. അതിന്നുശേഷം സിംഹ നാദത്തോടുകൂടി ഭയങ്കരമായ ഒരു പോരാട്ടം നടന്നു.''

**55. പാർത്ഥാപയാനം – യുധിഷ്ഠിരനും അശ്വത്ഥാ മാവും തമ്മിൽ പോരാട്ടം – യുധിഷ്ഠിരൻ പിൻവാ ങ്ങുന്നു –** സഞ്ജയൻ പറഞ്ഞു: ''ശൈനേയൻ, ദ്രൗപദേയന്മാർ തുടങ്ങിയ ശൂരന്മാർ കാക്കുന്ന നരേന്ദ്രനെ, ധർമ്മപുത്രനെ, കണ്ട് ദ്രൗണി വളരെ സന്തോഷത്തോടെ ചെന്നെതിർത്തു. പൊൻകട ക്കെട്ടുള്ള ചാണയ്ക്കിട്ട ഘോരമായ ശരങ്ങൾ തൂകി, കൈവേഗ മുള്ള അവൻ ശിക്ഷാമാർഗ്ഗ വേഗം കാട്ടി, ദിവ്യാസ്ത്രമന്ത്രം ജപിച്ച് ശരംകൊണ്ടു മൂടി. യുധിഷ്ഠിരനെ യുദ്ധത്തിൽ അസ്ത്രവിത്ത മനായ ദ്രൗണി തടുത്തു. ദ്രൗണി ബാണംകൊണ്ട് മൂടി ഒന്നും അറിയാത്ത മട്ടിലായി. ആ വലിയ പോർക്കളം ബാണമയമായി അപ്പോൾ ശോഭിച്ചു. ആകാശത്തു നിറഞ്ഞുചേർന്ന പൊന്ന ണിഞ്ഞ ശരാവലി മേൽവിരിപ്പ് വിരിച്ചമാതിരി ശോഭിച്ചു. മിന്നുന്ന ശരജാലംകൊണ്ട് നഭസ്തലം മൂടി. ആകാശം അമ്പുകൊണ്ട് മൂടിയപ്പോൾ കാർനിറഞ്ഞതുപോലെ ആകെ നിഴൽപ്രായമായി. അവിടെ ആശ്ചര്യമായ മട്ടിൽ അമ്പുകൾ നിറഞ്ഞപ്പോൾ ആകാ ശചാരികളായ ജീവികൾ ചരിക്കാതായി. കിണഞ്ഞെയ്യുന്ന സാത്യകിയും, പാണ്ഡവനായ ധർമ്മരാജാവും, മറ്റു സൈന്യ ങ്ങളും പരാക്രമങ്ങളൊന്നും കാണിച്ചില്ല.

ദ്രോണപുത്രന്റെ കൈവേഗംകണ്ട് മഹാരഥന്മാർക്ക് നേരെ നോക്കുന്നതിന്നുപോലും, അത്ഭുതംകൊണ്ടു കഴിയാതായി. തപിക്കുന്ന സൂര്യനെപ്പോലെയുള്ള അവന്റെ നേരെ രാജാക്കന്മാർ നോക്കുവാൻ അശക്തരായി. സൈന്യം മുടിച്ചതുകണ്ട് മഹാരഥന്മാരായ ദ്രൗപദേയന്മാരും, ധർമ്മരാജാവും, സാത്യകിയും, പാഞ്ചാലവീരന്മാരും ഘോരമായ മൃത്യുഭയം വിട്ട് ദ്രൗണിയോടു പാഞ്ഞേറ്റു.

സാത്യകി ദ്രോണപുത്രനിൽ എഴുപത്തേഴു ശരങ്ങളെയ്തു. പിന്നെ പൊന്നുകെട്ടിച്ച ഏഴ് എഴുത്താണിയമ്പുകൾ വിട്ടു. ധർമ്മജൻ എഴുപത്തിമൂന്നും, പ്രതിവിന്ധ്യൻ ഏഴും, ശ്രുതകർമ്മാവ് മൂന്നും, ശ്രുതകീർത്തി അഞ്ചും, സുതസോമൻ ഒമ്പതും, ശതാനീകൻ ഏഴും, വേറെ പല ശൂരന്മാർ ധാരാളം ശരങ്ങളും അവനെ എയ്തു. അവൻ ഉടനെ സർപ്പത്തെപ്പോലെ ചീറ്റി, തേച്ച ഇരുപത്തഞ്ചു ബാണങ്ങൾകൊണ്ട് ശൈനേയനെ എയ്തു. ശ്രുതകീർത്തിയെ ഒമ്പതു ശരങ്ങളും, സുതസോമനെ അഞ്ചുശരങ്ങളും, ശ്രുതവർമ്മാവിനെ എട്ടുശരങ്ങളും, പ്രതിവിന്ധ്യനെ മൂന്നു ശരങ്ങളുമെയ്തു. ശതാനീകനെ ഒമ്പതുശരങ്ങളും, ധർമ്മജനെ അഞ്ചുശരങ്ങളും, പിന്നെ മറ്റു വീരന്മാരെ ഈരണ്ടു ശരങ്ങളുമെയ്തു.

ശ്രുതകീർത്തിയുടെ വില്ല് കൂരമ്പെയ്തു നുറുക്കി. ഉടനെ മറ്റൊരു വില്ലെടുത്ത് മഹാരഥനായ ശ്രുതകീർത്തി ദ്രോണപുത്രനെയെയ്തു; പിന്നെ വേറെ മൂന്നുശരങ്ങളുമെയ്തു. ശരവർഷം കൊണ്ട് ദ്രൗണി പിന്നീട് ചുറ്റും ആ സൈന്യത്തെ മുഴുവൻ ശരവർഷംകൊണ്ടു മൂടി. ആ അമേയാത്മാവ് പിന്നെ ധർമ്മരാജാവിന്റെ വില്ല് നുറുക്കി ചിരിച്ചുകൊണ്ട് മൂന്നുശരങ്ങളെയ്തു.

ഉടനെ ധർമ്മജൻ വേറെ ഒരു വില്ലെടുത്ത് എഴുപതു ശരങ്ങൾ ദ്രോണപുത്രനെ കൈക്കും മാറത്തും എയ്തു. ചൊടിച്ച് സാത്യകി ദ്രൗണിയുടെ ധനുസ്സ് മൂർച്ചയുള്ള അർദ്ധചന്ദ്രംകൊണ്ട് അറുത്തലറി. വില്ലറ്റ ദ്രോണപുത്രൻ, ശക്തിയിൽ ഏറ്റവും മുന്തിയവൻ, തേർത്തട്ടിൽനിന്ന് ശൈനേയന്റെ സൂതനെ വീഴ്ത്തി. ഉടനെ മറ്റൊരു വില്ലെടുത്ത് പ്രതാപവാനായ ദ്രോണപുത്രൻ, ശൈനേയനെ ബാണവർഷംകൊണ്ടു മൂടി. അവന്റെ കുതിരകൾ, സൂതൻ ചത്തതുകൊണ്ട് യുദ്ധത്തിൽ ഓടി. അവ അങ്ങുമിങ്ങും മണ്ടുന്നതായിക്കണ്ടു. ശസ്ത്രജ്ഞശ്രേഷ്ഠനായ ദ്രോണപുത്രനെ ധർമ്മജൻമുതലായവർ ശക്തിയായി എതിർത്തേറ്റ് കൂരമ്പുകൾ അനവധി ചൊരിഞ്ഞു. ചൊടിച്ചെത്തുന്ന അവരെക്കണ്ടു പരന്തപനായ ദ്രൗണി ചിരിച്ച് ഏറ്റുപിടിച്ച് ആ വൻപോരിൽ ദ്രോണപുത്രൻ നിന്നു. പിന്നെ ശരശതജ്ജ്വാലയാൽ പടയാകുന്ന കാട് പോരിൽ ദ്രൗണി ഉണക്കക്കാട്ടിൽ അഗ്നി എന്നപോലെ ചുട്ടു.

ദ്രോണപുത്രൻ തപിപ്പിക്കുന്ന പാണ്ഡുപുത്രന്റെ ആ പട തിമിംഗലമേറ്റ അഴിമുഖംപോലെ ക്ഷോഭിച്ചു. അവർ ദ്രോണപുത്രന്റെ വിക്രമം കണ്ട് 'ദ്രോണപുത്രൻ പാണ്ഡവന്മാരുടെ വർഗ്ഗത്തെ മുഴുവൻ കൊന്നുകളഞ്ഞു' എന്നു തോന്നിപ്പോയി. മഹാരഥനായ ധർമ്മപുത്രൻ ദ്രൗണിയെ ചേർത്തണച്ച് ദ്രോണപുത്രനോടു രോഷാമർഷങ്ങളോടെ പറഞ്ഞു: 'അങ്ങയ്ക്കു പ്രീതിയില്ല! കൃതജ്ഞതയുമില്ല. ഹേ, നരവ്യാഘ്രാ! അല്പമെങ്കിലും അവയുണ്ടെങ്കിൽ അങ്ങ് എന്നെത്തന്നെ കൊല്ലുവാൻ വിചാരിക്കുകയില്ലായിരുന്നു. ബ്രാഹ്മണൻ ദാനംചെയ്യണം; സ്വാദ്ധ്യായം, തപം എന്നിവയൊക്കെയാണ് ബ്രാഹ്മണന്റെ ധർമ്മം. ക്ഷത്രിയൻ വില്ല് ഉലയ്ക്കണം. നീ ആരാണ്? ബ്രാഹ്മണനോ ക്ഷത്രിയനോ? നീ ബ്രാഹ്മണാഭാസനാണ്. മഹാബാഹോ! ഭവാൻ കാൺകെ പോരിൽ ഞാൻ രിപുക്കളെ കൊല്ലുന്നതാണ്. പോരിൽ ബ്രഹ്മബന്ധുവായ ഭവാൻ കർമ്മം ദൃഢമായി ചെയ്തു കൊള്ളുക!' ധർമ്മജൻ പറഞ്ഞതുകേട്ട് ചിരിച്ചു ദ്രോണപുത്രൻ, തക്കതായ കാര്യമാണ് രാജാവു പറഞ്ഞത് എന്നോർത്ത് ഒന്നും മിണ്ടിയില്ല.

ഒന്നും മിണ്ടാതെതന്നെ ക്രുദ്ധനായ അശ്വത്ഥാമാവ് യുധിഷ്ഠിരനെ, ക്രുദ്ധനായ കാലൻ പ്രജകളെയെന്നവിധം, യുദ്ധത്തിൽ ശരവൃഷ്ടികൊണ്ടു മൂടി. ദ്രോണപുത്രൻ അമ്പെയ്തുമൂടുമ്പോൾ പെരുംപടയെ വിട്ട് പാണ്ഡവൻ പിൻവാങ്ങി. യുധിഷ്ഠിരൻ പിൻവാങ്ങിയപ്പോൾ ഉടനെ മഹാശയനായ ദ്രോണപുത്രനും പോന്നു. വൻപോരിൽ ധർമ്മപുത്രൻ ദ്രൗണിയെ വിട്ട്, കടുംകൈ ചെയ്യുവാനായി നിന്റെ സൈന്യത്തെ നോക്കിക്കൊണ്ടു കയറി."

**56. സങ്കുലയുദ്ധം – ദുര്യോധനൻ നകുലസഹദേവന്മാരുമായി ഏറ്റുമുട്ടുന്നു –** സഞ്ജയൻ പറഞ്ഞു: "ചേദികേകയപാഞ്ചാലന്മാർ ചുഴലുന്ന ഭീമസേനനെ താനേ തടുത്ത് അർക്കനന്ദനൻ ശരങ്ങൾകൊണ്ടു മൂടി. ചേദിസൃഞ്ജയപാഞ്ചാലമഹാരഥന്മാരെ ഭീമസേനൻ നോക്കിനില്ക്കെ പോരിൽ വധിച്ചു. തേരാളിയായ കർണ്ണനെവിട്ടു ഭീമസേനൻ ഉണക്കക്കാട്ടിൽ എരിതീപോലെ കൗരവസൈന്യത്തിലെത്തി. കർണ്ണൻ കേകയപാഞ്ചാലസൃഞ്ജയന്മാരെ, അവരിലുള്ള അനവധി മഹേഷ്വാസന്മാരെ യുദ്ധത്തിൽ കൊന്നൊടുക്കി. പാർത്ഥൻ സംശപ്തകന്മാരിലും, മാരുതി കൗരവന്മാരിലും, കർണ്ണൻ പാഞ്ചാലരിലും കൊല നടത്തിക്കൊണ്ട് പോരാട്ടം തുടർന്നു. അഗ്നിതുല്യന്മാരായ ഈ മൂന്നുപേരും എരിക്കുന്ന ക്ഷത്രിയർഷഭന്മാർ പോരിൽ നശിച്ചു. രാജാവേ! ഈ ക്ഷത്രിയമഹാനാശത്തിന്നെല്ലാം ഉത്തരവാദി അങ്ങ് ഒരാളാണ്. അങ്ങയുടെ ദുർമ്മന്ത്രംകൊണ്ടുണ്ടായ നാശമാണ് ഈ കണ്ടതെല്ലാം.

ദുര്യോധനൻ ചൊടിച്ച് ഒമ്പതു ശരങ്ങൾകൊണ്ട് നകുലനെ മുറിവേല്പിച്ചു. നാല് വാജികളേയും വീഴ്ത്തി. അമേയാത്മാവായ നിന്റെ പുത്രൻ വീണ്ടും ക്ഷുരത്താൽ സഹദേവന്റെ പൊന്നിൻ കൊടിയറുത്തു. ഇരുപത്തൊന്നു ശരങ്ങളെയ്ത് നകുലൻ ക്രുദ്ധനായി നിന്റെ പുത്രനെ പോരിലെയ്തു. അപ്രകാരംതന്നെ അഞ്ചമ്പ് സഹദേവനും എയ്തു. വില്ലാളിശ്രേഷ്ഠരായ ആ ഭരതശ്രേഷ്ഠന്മാരെ ചൊടിച്ചു മാറത്ത് അയ്യഞ്ചു ബാണം ഉടനെ എയ്തു. രണ്ടു ഭല്ലങ്ങൾകൊണ്ട് രണ്ടു വില്ലും നുറുക്കി. യമന്മാരിലും ഊക്കോടെ ഇരുപത്തൊന്നു ശരങ്ങൾ വിട്ടു. ആ വീരന്മാർ വേറെ ഇന്ദ്രചാപതുല്യമായ വില്ലുകളെടുത്ത് ദേവപുത്രതുല്യന്മാരായി ശോഭിച്ചു.

ഭ്രാതാക്കൾ ശക്തികാണിച്ച് പോരിൽ ആ ഭ്രാതാവിൽ ശരവർഷം കാറുകൾ മലയിലെന്നപോലെ പൊഴിച്ചു. ഉടനെ നിന്റെ പുത്രനായ മഹാരഥൻ ചൊടിച്ച് അമ്പെയ്ത് പാണ്ഡുപുത്രരെ നിർത്തി. അവന്റെ വില്ല് എപ്പോഴും ചക്രീകൃതമായിത്തന്നെ കാണപ്പെട്ടു. ചുറ്റും പുറപ്പെടുമാറ് വിശിഖങ്ങളും കാണപ്പെട്ടു. അവന്റെ ശരങ്ങളേറ്റു മൂടി പാണ്ഡവൻ തെളിഞ്ഞു കാണാൻ കഴിയാതായി. കാർമൂടി പ്രഭപോയ ചന്ദ്രാർക്കന്മാർപോലെ പൊൻകടക്കെട്ടുമായി ചാണയ്ക്കിട്ട ബാണങ്ങൾകൊണ്ട് ദിക്കു മുഴുവൻ അർക്കന്റെ രശ്മിജാലമെന്നപോലെ മൂടി. ശരമയമായ ആകാശം ശരങ്ങളാൽ അടഞ്ഞുമൂടി നില്ക്കുമ്പോൾ യമന്മാർക്ക് കാലാന്തകയമോപമമായ രൂപം പ്രത്യക്ഷമായി കാണപ്പെട്ടു. അവർ നിന്റെ മകന്റെ വിക്രമം കണ്ട് മാദ്രീപുത്രന്മാർ മൃത്യുപാശത്തിൽപ്പെട്ടുപോയി എന്നുതന്നെ വിചാരിച്ചു.

ഉടനെ പാണ്ഡവസേനാനിയായ മഹാരഥൻ പാർഷതൻ, ദുര്യോധനനൃപൻ നില്ക്കുന്ന ദിക്കിലേക്കു ചെന്നു. ശൂരന്മാരായ മാദ്രീപുത്രന്മാരുടെ മുമ്പിലെത്തി നിന്റെ മകനെ നിശിതശരങ്ങൾകൊണ്ടു തടുത്തു. ഉടനെ അമർഷണനായ നിന്റെ പുത്രൻ ചിരിച്ചുകൊണ്ട് ഇരുപതും അഞ്ചും ശരങ്ങൾ പാഞ്ചാല്യനിൽ പ്രയോഗിച്ചു. വീണ്ടും പാഞ്ചാല്യനിൽ അറുപതും, അഞ്ചും ശരങ്ങൾവിട്ട് അലറി. ഉടനെതന്നെ അവന്റെ അമ്പും വില്ലും, കൈയുറയും, മൂർച്ചയേറിയ കത്തിയമ്പെയ്ത് പോരിലറുത്തു. മുറിഞ്ഞ വില്ലുപേക്ഷിച്ച്, ശത്രുകർശനനായ ധൃഷ്ടദ്യുമ്നൻ വേറെ ഭാരംതാങ്ങുന്ന പുതിയ ഒരു വില്ലെടുത്ത് ഊക്കിൽ വലിച്ച്, സംരംഭംകൊണ്ട് അരുണനേത്രനായി ശോഭിച്ചു! അവൻ ചീറ്റുന്ന പാമ്പുപോലെയുള്ള ഇരുപത്തഞ്ചു നാരാചങ്ങൾ ഭാരതശ്രേഷ്ഠനെ കൊല്ലുവാനായി വിട്ടു. രാജാവിന്റെ പൊന്നണിഞ്ഞ ചട്ട പിളർന്ന് ആ ശരങ്ങൾ, മയിൽകങ്കച്ചിറകുവെച്ച ആ ശരങ്ങൾ, ഭൂമിയിൽ കയറി. ഏറ്റം എയ്തേറ്റ

വനായ നിന്റെ പുത്രൻ വസന്തത്തിൽ പൂത്തുനില്ക്കുന്ന പെരുംമുരുക്കുപോലെ ഏറ്റവും ശോഭിച്ചു നാരാചത്താൽ ചട്ട പൊട്ടി. എയ്ത്തേറ്റ് ഏറ്റവും തകർന്ന അവൻ ക്രുദ്ധനായി ധൃഷ്ടദ്യുമ്നന്റെ വില്ല് നുറുക്കി. ഉടനെ വില്ലറ്റ അവനെതിടുക്കത്തോടെ ഭൂമദ്ധ്യത്തിൽ പത്തു ബാണങ്ങൾ നരേശ്വരൻ ആഴ്ത്തിവിട്ടു. ചാണയ്ക്കിട്ട അമ്പുകൾ അവന്റെ മുഖത്തെ, തേനുണ്ണുന്ന വണ്ടുകൾ വിട്ടുപോകുന്ന താമരപ്പൂവിന്റെമാതിരി ശോഭിപ്പിച്ചു. മഹാശയനായ ധൃഷ്ടദ്യുമ്നൻ മുറിഞ്ഞ വില്ലുവിട്ട് വേറെ വില്ലെടുത്തു. വേഗത്തിൽ പതിനാറു ഭല്ലങ്ങളെടുത്തു അഞ്ചു ശരത്താൽ ദുര്യോധനന്റെ സൂതനേയും, കുതിരകളേയും കൊന്നു. പൊന്നണിഞ്ഞ വില്ല് ഭല്ലംകൊണ്ടു നുറുക്കി. ഉപസ്കരമുള്ള തേര്, കുട, വാൾ, വേൽ, ഗദ, ധ്വജം എന്നിവ പത്തു ഭല്ലംകൊണ്ട് പാർഷതൻ അറുത്തു. ശുഭവും, മണിമയവും, ഹേമാംഗദവുമായ ചിത്രപന്നഗമുള്ള കുരുരാജധ്വജം വീഴുന്നത് രാജാക്കന്മാരെല്ലാവരും കണ്ടു. തേരുപോയി സർവ്വആയുധങ്ങളും നഷ്ടപ്പെട്ട ദുര്യോധനനെ ഭ്രാതാക്കൾ രക്ഷിച്ചു. ആ നരേശ്വരനെ ദണ്ഡധാരൻ എന്നവൻ തേരിൽക്കയറ്റി. ധൃഷ്ടദ്യുമ്നൻ കണ്ടുനില്ക്കെ പോർക്കളംവിട്ടു മാറ്റി.

രാജ്യകാംക്ഷിയായ കർണ്ണൻ സാത്യകിയെ വെന്ന്, ഉഗ്രേഷുവായ ദ്രോണഹന്താവിനോടെതിർത്തു. അവനെ പിൻപുറത്തു കൂടിചെന്ന് അമ്പെയ്ത് ശിനിനന്ദനൻ ആനയെ പിൻപുറത്തുകൂടിച്ചെന്ന് കുത്തുന്ന ആനപോലെയേറ്റു. വമ്പന്മാരായ യോധന്മാർ, കർണ്ണപാർഷതന്മാർ തമ്മിൽ, യുദ്ധം മുഴുത്തു. രാജാവേ, നിന്റെ ആൾക്കാരുടെ രണം ഭയങ്കരമായി. പാഞ്ചാല്യനോട് കർണ്ണനെ തിർക്കുവാൻ തുടങ്ങിയപ്പോൾ രണ്ടു പക്ഷത്തിലേയും ഭടന്മാരിൽ ആരും പിൻതിരിഞ്ഞവരായി കാണപ്പെട്ടില്ല. ആ പോരാട്ടത്തിൽ മദ്ധ്യാഹ്നസമയമായപ്പോൾ രണ്ടുഭാഗത്തും ആനകളും, കുതിരകളും, ആൾക്കാരും അനേകായിരം ചത്തൊടുങ്ങി. ജയകാംക്ഷികളായ പാഞ്ചാലന്മാർ മരത്തിൽ പക്ഷികളെന്നപോലെ കർണ്ണനിൽ പാഞ്ഞുകയറി. കിണഞ്ഞേറ്റ ആ ക്രുദ്ധന്മാരെ ക്രുദ്ധനായ കർണ്ണൻ ബാണാഗ്രഹംകൊണ്ടു തിരയുന്നവിധം മുന്നിട്ടടുത്തു. വ്യാഘ്രകേതു, സുശർമ്മാവ്, ചിത്രൻ, ചിത്രായുധൻ, ജയൻ, രോചമാനൻ, ശുക്ളൻ, ദുർജ്ജയൻ, സിംഹസേനൻ ഇവരോടേല്ക്കുന്ന സമയത്ത് ആ വീരന്മാർ ആ നരമുഖ്യനെ വളഞ്ഞു. ആ ധീരൻ ചൊടിച്ച് അമ്പെയ്ത് യുദ്ധക്കളത്തിൽ വിളങ്ങി. പൊരുതുന്ന ആ ശൂരന്മാരെ പ്രതാപവാനായ കർണ്ണൻ എട്ടു കൂരമ്പെയ്ത് എട്ടുപേരേയും വധിച്ചു ഉടനെ വേറെയും അസംഖ്യം യോധന്മാരെ കൊന്നു. ജിഷ്ണുവെ, ജിഷ്ണുകർമ്മാവെ, ഭദ്രദേവാപിമാരെ, ദണ്ഡനെ, ചിത്രനെ, ചിത്രായുധനെ, ഹരിയെ, സിംഹകേതുവിനെ, രോചമാനനെ, ശലഭനെ ഇപ്പറഞ്ഞ ചേദിമഹാരഥന്മാരെയെല്ലാം അവൻ കൊന്നു. അവരെക്കൊന്നൊടുക്കുന്ന സമയത്ത് കർണ്ണന്റെ രൂപം രക്തം ദേഹത്തിലണിഞ്ഞ രുദ്രനെന്നപോലെ ഊർജ്ജിതമായി വിളങ്ങി. അവിടെ കർണ്ണൻ അമ്പെയ്ത് കൊമ്പനാനകൾ പേടിച്ച് ബഹളംകൂട്ടുമാറ് പാഞ്ഞോടിക്കളഞ്ഞു. കർണ്ണന്റെ ബാണങ്ങളേറ്റ് ചിലതു നിലത്തുവീണു. വജ്രമേറ്റ അദ്രികൾപോലെ അവ ഉച്ചത്തിൽ അലറിവീണു. ആനയും, കുതിരയും, കാലാളുകളും ചുറ്റുംപതിച്ചു. കർണ്ണന്റെ തേരും പോയ വഴിക്ക് അവയാൽ പാരിടം വിരിക്കപ്പെട്ടു. ഭീഷ്മനും, ദ്രോണനും നിന്റെ ആൾക്കാരായ മറ്റാരുംതന്നെ കർണ്ണൻചെയ്ത മാതിരി വീരസാഹസം ചെയ്തിട്ടില്ല. അത്ര ഭീകരമായിരുന്നു പോരാട്ടം. കർണ്ണൻ ആനകളിലും, തേരുകളിലും, കുതിരകളിലും, ആൾക്കാരിലും അത്രവളരെ നാശംചെയ്തു. മാൻകൂട്ടത്തിൽ ഭയംകൂടാതെ ചുറ്റുന്ന സിംഹത്തെപ്പോലെ കർണ്ണൻ പാഞ്ചാലന്മാരുടെ മദ്ധ്യത്തിൽ നിർഭയമായി സഞ്ചരിച്ചു. പേടിച്ച മാൻകൂട്ടത്തെ സിംഹം ഓടിക്കുന്നമാതിരി പാഞ്ചലന്മാരുടെ രഥസമൂഹത്തെ കർണ്ണൻ ചുറ്റും ഓടിച്ചു. സിംഹത്തിന്റെ വായിൽപ്പെട്ട മാൻ ജീവിച്ചിടാത്തമാതിരി കർണ്ണന്റെ മുന്നിൽപ്പെട്ട മഹാരഥന്മാരാരും പിന്നെ ജീവിച്ചില്ല. കത്തുന്ന അഗ്നിയിൽ വീണ് ജനങ്ങൾ ദഹിക്കുന്നതുപോലെ പോരിൽ കർണ്ണനാകുന്ന അഗ്നിയിൽപ്പെട്ട് സൃഞ്ജയന്മാർ വെന്തു ദഹിച്ചു. ചേദിപാഞ്ചാലന്മാരിൽ കർണ്ണൻ തനിച്ചുതന്നെ പേർ പുകഴുമാറ് പല മഹാശൂരന്മാരേയും കൊന്നുവിട്ടു. എനിക്കും തോന്നി, കർണ്ണന്റെ വിക്രമം കണ്ടപ്പോൾ, കർണ്ണനിൽനിന്ന് ഒറ്റപ്പാഞ്ചാലനും വിട്ടുപോവുകയില്ലെന്ന്.

കർണ്ണൻ പാഞ്ചലരെ പോരിൽ വീണ്ടുംവീണ്ടും മുടിച്ചു. പാഞ്ചാലരെ പോരിൽ കർണ്ണൻ കൊന്നതു കണ്ടു ചൊടിച്ചു പാഞ്ഞേറ്റ് ധർമ്മരാജാവായ യുധിഷ്ഠിരൻ ചെന്നു ധൃഷ്ടദ്യുമ്നനും, ദ്രൗപദേയന്മാരും കർണ്ണനെ വളഞ്ഞു. മറ്റ് അസംഖ്യം ജനങ്ങളും ആ ശത്രുഹരനെ വളഞ്ഞു. ശിഖണ്ഡി, സഹദേവൻ, നകുലൻ, നകുലാത്മജൻ, ജനമേജയൻ, സാത്യകി, ഒട്ടേറെ പ്രഭദ്രകന്മാർ ഇവരൊക്കെ ധൃഷ്ടദ്യുമ്നന്റെ മുന്നിൽ അണിയായി നിന്നു. സംഗരത്തിൽ ഓജസ്വികളായ ഇവർ അസ്ത്രങ്ങൾ പ്രയോഗിച്ചു ശോഭിച്ചു.

കർണ്ണൻ ആ ചേദി പാഞ്ചാലപാണ്ഡവന്മാരെ, യുദ്ധത്തിൽ ഗരുഡൻ സർപ്പങ്ങളെ എന്നപോലെ, വളരെപ്പേരോട് ഏറ്റു. കർണ്ണന്ന് അവരോടുണ്ടായ ഘോരയുദ്ധം അവർണ്ണനീയമായിരുന്നു. പണ്ടു ദേവന്മാരും അസുരന്മാരും തമ്മിലുണ്ടായ യുദ്ധം പോലെ അതിദാരുണമായിരുന്നു.

ഒത്തുചേർന്നു ശരവർഷം ചൊരിയുന്ന മഹേഷ്വാസന്മാരെയെല്ലാം ഒറ്റയ്ക്ക് അവ്യഗ്രമായി ഇരുട്ടിൻകൂട്ടത്തെ അർക്കൻ എന്നപോലെ ഉടച്ചു പാണ്ഡവന്മാരുമായി കർണ്ണൻ പൊരുതുന്ന സമയത്ത് മാരുതി യമോദണ്ഡാഗ്രമായ ബാണമെയ്തു കുരുക്കളെ അടച്ചു. മത്സ്യന്മാർ, കേകയന്മാർ, ബാൽഹീകന്മാർ, സൈന്ധവന്മാർ, മദ്രകന്മാർ, വസാതികൾ ഇക്കൂട്ടരോടൊക്കെ ആ മഹാരഥൻ ഒറ്റയ്ക്കേറ്റു വിളങ്ങി. ഭീമൻ മർമ്മത്തിൽ നാരാചം എയ്തുവിട്ടു. കുംഭികൾ, മേലാൾചത്ത ആനകൾ, തുടരെത്തുടരെ വീണു ഭൂമിയെകുലുക്കി. മേലാൾ ചത്ത കുതിരകൾ, ചത്ത കാലാൾകൾ, ചോര കക്കിയും പിളർന്നും ധാരാളം ചിതറിക്കിടന്നു. ആയുധം പോയി അസംഖ്യം തേരാളികൾ വീണുകിടന്നു. അവർ മുറിപ്പെട്ട്, ഭീമനെപ്പേടിച്ച് ചത്തവരായിരുന്നു. രഥികൾ, സാദികൾ, സൂതന്മാർ, കാലാൾകൾ, കുതിരകൾ, ആനകൾ ഇവ ഭീമന്റെ ശരങ്ങളേറ്റു ഭൂമിയിൽ ചിന്നി. ഭീമസേനനെ ഭയന്നു ചിലർ സ്തംഭിച്ചമട്ടിൽ നിന്നു.

വ്രണപ്പെട്ട് ഉദ്യമംകെട്ട് ദുര്യോധനസൈന്യങ്ങൾ നിശ്ചേഷ്ടരായി, ദീനരായി. യുദ്ധത്തിൽ ആ സൈന്യം നിഷ്പ്രഭമായി കാണപ്പെട്ടു വെള്ളം തെളിഞ്ഞ കാലത്ത് സമുദ്രമെന്നപോലെ നിന്റെ സൈന്യം നിശ്ചലമായി നിന്നു. മന്യുവും, വീര്യവും, ബലവുംഉള്ള നിന്റെ സൈന്യങ്ങളുടെ സകല അഹങ്കാരവും പോയി, നിഷ്പ്രഭമായി, നിന്റെ പുത്രന്റെ സൈന്യംനിന്നു. പരസ്പരം പോരാടുന്ന ആ ബലം രക്തപ്രവാഹത്തിൽ അലിഞ്ഞ് അതിൽ കുളിച്ചുനിന്നു. പരസ്പരം കൊന്നുവിട്ട്, അവർ പോയി. പോരിൽ കർണ്ണൻ ചൊടിച്ചു പാണ്ഡവപ്പടയേയും, ഭീമൻ ചൊടിച്ചു കൗരവരേയും ഓടിച്ചു.

ഇപ്രകാരം അതിരൗദ്രമായ ആ പോരു നടന്നുകൊണ്ടിരിക്കെ പടയ്ക്കു നടുവിൽവെച്ചു പല സംശപ്തകപ്രജകളേയും അർജ്ജുനൻ മുടിച്ചു. ജയിയായ അർജ്ജുനൻ വാസുദേവനോടു പറഞ്ഞു: 'പൊരുതുന്ന സൈന്യം ഉടഞ്ഞു ജനാർദ്ദനാ! സംശപ്തകമഹാരഥന്മാരെല്ലാം കൂട്ടത്തോടെ അതാ ഓടുന്നു. നോക്കൂ! മാനുകൾ സിംഹനാദം കേട്ടു ഭയപ്പെട്ടപോലെ, അസഹ്യമായ എന്റെ അമ്പ് ഏല്ക്കുവാൻ ഭയപ്പെട്ടപോലെ! പായുന്നതു നോക്കൂ! സൃഞ്ജയപ്പടാ, അതാ അങ്ങോട്ടു നോക്കൂ; അവിടെ പിളരുന്നു! അതാ ധീമാനായ കർണ്ണന്റെ ആനച്ചങ്ങല വിളങ്ങുന്ന കൊടി രാജസൈന്യമദ്ധ്യത്തിൽ ചരിക്കുന്നതായിക്കാണുന്നു.. അന്യമഹാരഥന്മാർക്കാർക്കും കർണ്ണനെ ജയിക്കുവാൻ കഴികയില്ല. വീര്യവിക്രമംചേർന്ന കർണ്ണനെ ഭവാൻ അറിയുന്നുണ്ടല്ലോ. ജനാർദ്ദനാ! നാം അങ്ങോട്ടു പോവുക! കർണ്ണൻ നമ്മുടെ സൈന്യത്തെ ഓടിക്കുന്ന ദിക്കിലേക്കു പോവുക. കുതിരകളെ അങ്ങോട്ടു വിടുക. കർണ്ണനുള്ളിടത്തേക്കു പോവുക! അതാണ് ഇപ്പോൾ വേണ്ടതെന്ന് എനിക്കു തോന്നുന്നു. ഭവാന്റെ അഭിപ്രായമെന്താണ്?' അർജ്ജുനന്റെ വാക്കു കേട്ടു ചിരിച്ചു കേശവൻ

പാർത്ഥനോടു പറഞ്ഞു: 'പോവുക! വേഗം പോവുക! കൗരവ ന്മാരുടെ അടുത്തേക്കു പോവുക.

ഉടനെ കൃഷ്ണാർജ്ജുനന്മാരെ വഹിക്കുന്ന രഥം, കൃഷ്ണൻ ഓടിക്കുന്ന ഹംസവർണ്ണങ്ങളായ കുതിരകൾ, പൊന്നിൻകോപ്പണിഞ്ഞ ശ്വേതാശ്വങ്ങൾ, ചെന്നതോടുകൂടി നിന്റെ സൈന്യം നാലുപാടും പിളർന്നു! കാർമുഴങ്ങുന്നപോലെ ഇരമ്പുന്ന വാനരധ്വജമായ രഥം കൊടി ആടിപടയിൽ, വിമാനം ആകാശത്തെന്നവിധം കയറി. കോപിച്ച്, കോപംകൊണ്ടു ചുവന്ന കണ്ണോടുകൂടി, ഏറ്റവും ദ്യുതിമാന്മാരായ കൃഷ്ണാർജ്ജുനന്മാർ, പോരിൽക്കയറി ശോഭിച്ചു. രണമാകുന്ന യാഗത്തിൽ ആഹുതരായിച്ചെന്ന ആ രണോദ്ധതന്മാർ യജ്വാക്കൾ യജ്ഞത്തിൽ വിളിച്ച അശ്വിനീദേവകൾ എന്നപോലെ വിളങ്ങി. ക്രുദ്ധരായ ആ നരവ്യാഘ്രന്മാർ വേഗവാന്മാരായി. കാട്ടിൽ കൈകൊട്ടുകേട്ടു കോപിച്ച സർപ്പങ്ങൾപോലെ ക്രുദ്ധരായി.

തേർക്കൂട്ടവും കുതിരപ്പടയും കയറിക്കടന്ന് ഫൽഗുനൻ കയറെടുത്ത കാലനെപ്പോലെ സൈന്യത്തിൽ സഞ്ചരിച്ചു. നിന്റെ സൈന്യത്തിൽ അവൻ വിക്രമിക്കുന്നതുകണ്ട് വീണ്ടും സംശപ്തകന്മാരെ നിന്റെ മകൻ ചൊല്ലിവിട്ടു. ഉടനെ ആയിരം തേരും, മുന്നൂറ് ആനകളേയും, പതിനായിരം കുതിരകളേയും, മെച്ചപ്പെട്ട ശൂരന്മാരോടുകൂടിയ ധനുർദ്ധരന്മാർനിറഞ്ഞ രണ്ടു ലക്ഷം കാലാൾസൈന്യവും അയച്ചു അവർ ചെന്നു മഹാരഥനായ പാർത്ഥനെ ശരവൃഷ്ടികൊണ്ട് എതിർത്തു. അവർ ശരജാലത്താൽ പാർത്ഥനെ മൂടി. പോരിൽ അമ്പെയ്തു മൂടുമ്പോൾ അർദ്ദിക്കപ്പെടുന്ന പാർത്ഥൻ കയറെടുത്ത കാലനെപ്പോലെ രൗദ്രരൂപമെടുത്ത പാർത്ഥൻ, ആ സംശപ്തകാന്തകൻ, കാണേണ്ടുന്നവനായി പ്രശോഭിച്ചു. മിന്നൽപോലെയുള്ള ശരം നിരന്തരം വർഷിച്ചു. ആകാശമാകെ കിരീടിയാൽ മൂടപ്പെട്ടു. കിരീടി ആഞ്ഞുവിട്ട് എത്തുന്ന ശരങ്ങൾ എല്ലാം സർപ്പങ്ങളാൽ മറയ്ക്കപ്പെട്ടപോലെ ശോഭിച്ചു. പൊൻകടക്കെട്ടുള്ള തീക്ഷ്ണമായ ശരങ്ങൾ എല്ലാ ദിക്കിലും അമേയാത്മാവായ പാർത്ഥൻ എയ്തുവിട്ടു. ഭൂമിയും, ആകാശവും, സർവ്വദിക്കും, കടലും, പർവ്വതങ്ങളും പൊട്ടുന്നുണ്ടെന്നു തോന്നിപ്പോയി. പാർത്ഥൻ ശരമയയ്ക്കുമ്പോഴുണ്ടായ കരതലസ്വനംകൊണ്ട്, പതിനായിരം രാജാക്കന്മാരെ മഹാരഥൻ വീഴ്ത്തി. സംശപ്തകപ്രപക്ഷത്തിൽ പാർത്ഥൻ ഉടനെ എത്തി. കാംബോജന്മാരുടെ രക്ഷയിലുള്ള പ്രപക്ഷത്തിൽ ഫൽഗുനൻ പ്രവേശിച്ചു. ഇന്ദ്രൻ ദാനവരെയെന്നപോലെ ആഞ്ഞ് ശരംവിട്ടു വധിച്ചു. എതിർശത്രുക്കളുടെ ശസ്ത്രം ഏന്തുന്ന കൈകളും, കാലുകളും, തലകളും, ഭല്ലംവിട്ടു നുറുക്കി. അംഗങ്ങളും അവയവങ്ങളും പോയി, ആയുധംവിട്ട്, ചുഴലിക്കാറ്റിൽ ഒഴിഞ്ഞ ശാഖാവൃക്ഷങ്ങൾ എന്നപോലെ വീണു. തേര്, ആന, കുതിരക്കൂട്ടം എന്നിവയെ കൊല്ലുന്ന പാർത്ഥനിൽ കാംബോജരാജാവായ സുദിക്ഷണന്റെ അനുജൻ ചെന്നു ശരവൃഷ്ടിയാൽ വർഷിച്ചു. അർദ്ധചന്ദ്രംകൊണ്ട് എയ്യുന്ന അവന്റെ നീണ്ട കൈകളും ക്ഷുരംകൊണ്ടു ചന്ദ്രതുല്യമായ മുഖമുള്ള തലയും വേർപെടുത്തി. ചോരചാടി തേരിൽനിന്ന് അവൻ ചത്തുവീണു. വജ്രമേറ്റു പിളർന്ന കാവിമണ്ണുനിറഞ്ഞ പർവ്വതത്തിന്റെ കൊടുമുടി വീഴുകയാണോ എന്നു തോന്നിപ്പോയി. കാംബോജരാജാവായ സുദക്ഷിണൻ തന്റെ സഹോദരൻ മരിച്ചുവീഴുന്നതു നോക്കി നിന്നു. ഉന്നതകായനും, പത്മപത്രംപോലെ മനോഹരമായ നേത്രങ്ങൾ ഉള്ളവനും, ചാരുമൂർത്തിയും, സുവർണ്ണസ്തംഭംപോലെ ശോഭിക്കുന്നവനും, അടർന്നുവീണ സ്വർണ്ണശൈലം പോലെയുള്ളവനുമായ തന്റെ സഹോദരൻ മരിച്ചതു കണ്ടിട്ടും സുദക്ഷിണൻ പോർ വിട്ടില്ല. ഘോരവും അത്ഭുതകരവുമായ പോരാട്ടം നടന്നു. ഓരോ ശരം ഏറ്റു ചത്ത യവനശകകാംബോജാശ്വങ്ങൾ ചോരയിൽക്കുളിച്ചു കിടന്നു. മരിച്ചുവീണ സൂതന്മാരും, തേരുകളിലെ കുതിരകളും കുതിരസൈന്യങ്ങളും, മേലാൾ ചത്ത കുതിരകളും, മേലാൾ ചത്ത ആനകളും, ആന ചത്ത ആനക്കാരും ചേർന്ന് ഘോരമായ ജനക്ഷയം വരുത്തി. പക്ഷപ്രപക്ഷങ്ങളെ സവ്യസാചി കൊന്നൊടുക്കുന്ന സമയത്തു ജയിയായ അർജ്ജുനനോടു ദ്രോണപുത്രൻ ഏറ്റു ശരജാലത്താൽ മൂടി.

സൂര്യൻ രശ്മികൾ എന്നപോലെ ഘോരമായ ശരങ്ങളെടുത്ത അശ്വത്ഥാമാവ് ക്രോധാമർഷമുഖത്തോടും രക്താരുണമായ നേത്രത്തോടും ബലവാനായി, ക്രുദ്ധനായ അന്തകൻ മൃത്യുദണ്ഡേന്തി വിലസുന്നതുപോലെ ജ്വലിച്ചു. ഉടനെ അത്യുഗ്രമായ വിശിഖങ്ങൾ അവൻ വിട്ടു. ആ ബാണങ്ങളേറ്റു വലഞ്ഞ പാണ്ഡവപ്പട ഓടി. അവൻ തേരിലിരിക്കുന്ന കൃഷ്ണനെക്കണ്ട വീണ്ടും അത്യുഗ്രമായ ശരവർഷം ചൊരിഞ്ഞു. ചുറ്റും ദ്രൗണി വലിച്ചു വിടുന്ന ശരവർഷമേറ്റ് തേരിൽ നില്ക്കുന്ന കൃഷ്ണാർജ്ജുനന്മാർ ശരജാലത്താൽ മൂടപ്പെട്ടു. തീക്ഷ്ണബാണഗണങ്ങളാൽ പ്രതാപവാനായ ദ്രോണപുത്രൻ പോരിൽ കൃഷ്ണാർജ്ജുനന്മാരെ നിശ്ചേഷ്ടന്മാരാക്കി. അപ്പോൾ സകല ചരാചരങ്ങളും ഹാ! ഹാ! എന്നാർത്തു. ചരാചരങ്ങൾ കാക്കുന്നവരെയാണല്ലോ അവൻ ശരങ്ങൾകൊണ്ടു മൂടിയിരിക്കുന്നത്! ചുറ്റും സിദ്ധചാരണസംഘങ്ങൾ വന്നണഞ്ഞു. ലോകങ്ങൾക്ക് ക്ഷേമം കിട്ടുകയില്ലേ എന്നവർ ഓർത്തുപോയി!

രാജാവേ, ഞാൻ മുമ്പൊന്നും ഇത്തരം ഒരു പരാക്രമം കണ്ടിട്ടില്ല. പോരിൽ കൃഷ്ണാർജ്ജുനന്മാരെ മൂടുന്ന ദ്രൗണിയുടെ പരാക്രമംപോലെ ഒരു പോരാട്ടം ഞാൻ മുമ്പു ദ്രൗണിയിൽ കണ്ടിട്ടില്ല. ശത്രുത്രാസംചെയ്യുന്ന അശ്വത്ഥാമാവിന്റെ ചെറുഞാണൊലി സിംഹനാദംപോലെ പല പ്രാവശ്യവും കേട്ടുതുടങ്ങി. ഇടവും വലവും വലിച്ച് പോരിൽ ചുറ്റുന്ന അവൻ വിടുന്ന അവന്റെ വില്ലിന്റെ ഞാണ് കാർമേഘത്തിന്റെ നടുക്കു മിന്നുന്ന മിന്നൽക്കൊടിപോലെ വെട്ടിത്തിളങ്ങി.

അപ്രകാരംതന്നെ അതിവേഗത്തിൽ എയ്യുന്ന കൈസ്വാധീനമുള്ള പാർത്ഥൻ ആ ദ്രോണപുത്രന്റെ പരാക്രമംകണ്ട് അത്ഭുതപ്പെട്ടുപോയി. തന്റെ വിക്രമം ദ്രോണുപുത്രൻ തരംതാഴ്ത്തിക്കളഞ്ഞു എന്ന് അർജ്ജുനനു തോന്നി. അത്രമാത്രം അവന്റെ രൂപം ദുർദ്ദർശമായിരുന്നു രാജാവേ! ദ്രൗണിയും പാർത്ഥനും തമ്മിൽ ഇപ്രകാരം പോരാട്ടം മുഴുത്തപ്പോൾ, മഹാബലനായ ദ്രൗണി വർദ്ധിച്ചുവർദ്ധിച്ചുവരുന്നതു കണ്ടപ്പോൾ, പാർത്ഥൻ ഇടിഞ്ഞുവരുന്നതു കണ്ടപ്പോൾ, കൃഷ്ണനിൽ കലശമായ രോഷം ആവേശിച്ചു. അവൻ ചൊടിച്ച് നെടുവീർപ്പിട്ട് ദൃഷ്ടികൊണ്ടു ദഹിപ്പിക്കുന്നമാതിരി പോരിൽ ദ്രൗണിയെ നോക്കി; വീണ്ടും അർജ്ജുനനെ നോക്കി. ക്രുദ്ധനായ കൃഷ്ണൻ പ്രണയത്തോടെ അർജ്ജുനനോടു പറഞ്ഞു: 'ഇത് അത്യത്ഭുതമാണല്ലോ പാർത്ഥാ! എന്താണീക്കാണുന്നത്! ദ്രോണപുത്രൻ ഇപ്പോൾ പോരിൽ നിന്നെ കവച്ചുവെച്ചിരിക്കുന്നുവല്ലോ! മുമ്പത്തെമട്ടിൽ നിന്റെ വീര്യം കാണുന്നില്ലല്ലോ. നിന്റെ കൈക്കു ശക്തിയും കാണുന്നില്ലല്ലോ! അർജ്ജുനാ! നിന്റെ കൈയിൽ ഗാണ്ഡീവമില്ലേ? നീ തേരിൽ നില്ക്കുന്നില്ലേ? കൈകൾക്കു കുശലംതന്നെയല്ലേ? മുഷ്ടി വേണ്ടവിധം വഴങ്ങുന്നില്ലേ? ദ്രോണപുത്രൻ വൻപോരിൽ ഉയർന്നുകയറിക്കാണുന്നവല്ലോ? ഇവനെ നീ ഗുരുപുത്രനാണെന്നു മാനിച്ച് ഉപേക്ഷചെയ്തിരിക്കയാണോ? എടോ അർജ്ജുനാ, ഇപ്പോൾ അത്തരം മനോഗതിക്കുള്ള കാലമല്ല. ഉപേക്ഷചെയ്യേണ്ട സന്ദർഭമല്ല!' ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ അർജ്ജുനൻ പതിന്നാലു ഭല്ലമെടുത്തു വെമ്പേണ്ടപ്പോൾ വെമ്പുവാൻ അർജ്ജുനനറിയാം. അവൻ ദ്രൗണിയുടെ വില്ല് ആദ്യം നുറുക്കി പിന്നെ ധ്വജം, കുട, കൊടിക്കൂറ, തേർ, വേൽ, ഗദ എന്നിവയും മുറിച്ചുതള്ളി. വത്സദന്തങ്ങളാൽ അവന്റെ ജത്രുദേശത്ത് ആഞ്ഞെയ്തു. അർജ്ജുനന്റെ ശരമേറ്റ ദ്രൗണി മോഹാലസ്യപ്പെട്ട് കൊടിക്കാലുപിടിച്ചു നിന്നുപോയി.

ശത്രു ഏറ്റവും പീഡിപ്പിച്ചു മർദ്ദിച്ചതുമൂലം മോഹാലസ്യത്തിൽപ്പെട്ടുപോയ ദ്രൗണിയെ പാർത്ഥനിൽനിന്നു രക്ഷിക്കുവാനായി സൂതൻ അവനെ പോർക്കളത്തിൽനിന്നു കൊണ്ടുപാഞ്ഞു.

അതിന്നിടയിൽ ശത്രുതാപനനായ വിജയൻ നിന്റെ സൈന്യം നൂറും, ആയിരവും കൊന്നൊടുക്കി. ആ വീരനായ നിന്റെ പുത്രൻ അർജ്ജുനന്റെ പരാക്രമം കണ്ടുനിന്നു!

ഇപ്രകാരം ശത്രുക്കളിൽനിന്നു നിന്റെ സൈന്യത്തിന് പീഡയേറ്റു; നശിക്കുകയുംചെയ്തു.

അല്ലയോ രാജാവേ, ഇതൊക്കെ എങ്ങനെ വന്നുകൂടി! ഈ മഹാനാശത്തിന്നെല്ലാം ഉത്തരവാദി നീയാണ്! നിന്റെ ദുർമ്മന്ത്രം കൊണ്ടുണ്ടായ നാശമാണ്.

ജിഷ്ണു സംശപ്തകന്മാരേയും, വൃകോദരൻ കുരുക്കളേയും, കർണ്ണൻ പാഞ്ചാലന്മാരേയും ക്ഷണംകൊണ്ട് കൊന്നൊടുക്കി.

രാജാവേ, മഹാരൗദ്രവും ഭീഷണവുമായി വീരന്മാരായ യോദ്ധാക്കളുടെ വധം നടന്നുകൊണ്ടിരിക്കെ അസംഖ്യം തലയില്ലാത്ത ഉടലുകൾ ചുറ്റും ഉയർത്തെഴുന്നേറ്റു. ശരപ്രഹരമേറ്റ് വേദനപ്പെട്ടു പോർവിട്ട് ധർമ്മപുത്രൻ ഒരു വിളിപ്പാടകലം മാറിനിന്നു, രാജാവേ!''

**57. അശ്വത്ഥാമപ്രതിജ്ഞ - തന്റെ പിതാവിനെ വധിച്ച ധൃഷ്ടദ്യുമ്നനെ കൊല്ലാതെ ചട്ടയഴിക്കയില്ലെന്ന് അശ്വത്ഥാമാവ് ശപഥംചെയ്യുന്നു –** സഞ്ജയൻ പറഞ്ഞു: ''ദുര്യോധനൻ കർണ്ണന്റെ അടുത്തുചെന്ന് ശല്യനോടും മറ്റു രാജാക്കന്മാരോടും പറഞ്ഞു: 'യദൃച്ഛയാൽ തുറന്നിട്ട സ്വർഗ്ഗദ്വാരം ഇതാ മുന്നിൽ നില്ക്കുന്നു. കർണ്ണാ! സുഖികളായ ക്ഷത്രിയന്മാർക്ക് ഇത്തരം യുദ്ധം കിട്ടുക അപൂർവ്വമാണ്. തുല്യന്മാരായ ശൂരക്ഷത്രിയന്മാരോടേല്ക്കുന്ന ശൂരന്മാർക്ക് ഇത്തരം സംഗരം ഇഷ്ടമാണ്. രാധേയാ! അനന്യസുലഭമായ അവസരം ഇതാ വന്നുചേർന്നിരിക്കുന്നു! പോരിൽ പാണ്ഡവന്മാരെ കൊന്ന്, പരിപുഷ്ടമായ പാർത്തട്ട് നേടുക! അല്ലെങ്കിൽ ശത്രുക്കളാൽ കൊല്ലപ്പെട്ട് വീരന്മാർക്കുള്ള ലോകം നേടുക!' ദുര്യോധനൻ പറഞ്ഞ വാക്കു കേട്ട് ക്ഷത്രിയവീരന്മാർ ഹൃഷ്ടരായി ആർത്ത് സർവ്വത്ര വാദ്യഘോഷം മുഴക്കി. ദുര്യോധനന്റെ സൈന്യം വല്ലാതെ ഹർഷിക്കുന്ന ഈ സന്ദർഭത്തിൽ നിന്റെ ഭടന്മാർക്ക് ഹർഷം വീണ്ടും വർദ്ധിപ്പിക്കുന്നവിധത്തിൽ ദ്രൗണി ഇപ്രകാരം പറഞ്ഞു: 'സൈന്യങ്ങളെല്ലാം കാൺകെ, ഭവാന്മാർ കണ്ടുനില്ക്കെ, ധൃഷ്ടദ്യുമ്നൻ ശസ്ത്രംവെച്ച എന്റെ അച്ഛനെ കൊന്നു! ആ ഞാൻ അതിൽ അമർഷം കൊളളുന്നു, മിത്രത്തിന്നുവേണ്ടി ഞാൻ പ്രത്യേകിച്ചും അമർഷംകൊളളുന്നു. രാജാക്കന്മാരേ, ഞാൻ നിങ്ങളുടെ മുമ്പിൽവെച്ച് സത്യം ചെയ്യുന്നു, നിങ്ങൾ ഇതു കേട്ടു ധരിക്കുവിൻ! ധൃഷ്ടദ്യുമ്നനെ വധിക്കാതെ ഞാൻ ചട്ട അഴിക്കുന്നതല്ല. സത്യം പിഴച്ചുപോയെങ്കിൽ ഞാൻ സ്വർഗ്ഗത്തിൽ പോകുന്നതല്ല. അർജ്ജുനനായാലും ഭീമനായാലും ആരായാലും എന്നോടെതിർക്കുന്നവരെയെല്ലാം ഞാൻ വധിക്കുന്നതാണ്. ഇതിൽ യാതൊരു സംശയവുമില്ല' എന്നു പറഞ്ഞപ്പോൾ ഭാരതപ്പടയെല്ലാം ഒന്നിച്ച് പാർത്ഥരോടു പാഞ്ഞേറ്റു. പാണ്ഡുപുത്രന്മാർ ഇങ്ങോട്ടും പാഞ്ഞേറ്റു. വമ്പന്മാരായ ആ രഥയൂഥപന്മാർക്കു വന്നു ചേർന്ന ആ പോരാട്ടം മോഹനീയമായിരുന്നു. ജനക്ഷയത്തിൽ കുരുസൃഞ്ജയന്മാർ തമ്മിൽ നടന്ന ആ പോരാട്ടം പ്രളയംപോലെ വളർന്നു. ഇങ്ങനെ അതുല്യമായ ആ പോരാട്ടം നടന്നുകൊണ്ടിരിക്കെ, ദേവന്മാരോടുകൂടി എല്ലാ ഭൂതഗണങ്ങളും അപ്സരസ്ത്രീകളും വീരന്മാരുടെ സംഘട്ടനം കാണുവാൻ ഒന്നിച്ചുകൂടി. ദിവ്യങ്ങളായ മാല്യങ്ങളും, അനേകം ദിവ്യരത്നങ്ങളും, കുറിക്കൂട്ടുകളും സ്വകർമ്മങ്ങൾ ചെയ്യുന്ന വീരന്മാരിൽ അപ്സരസ്ത്രീകൾ ഹർഷത്തോടെ തൂകി.

അവർ വർഷിക്കുന്ന സുഗന്ധദ്രവ്യങ്ങൾ വാരിവിതറുന്ന കാറ്റേറ്റ് യോധാഗ്ര്യരെയെല്ലാം സേവിച്ചു ആ കാറ്റേറ്റ് യോദ്ധാക്കൾ തമ്മിൽക്കൊന്ന് ഭൂമിയിൽ വീണു. ആകാശത്തുനിന്ന് ദിവ്യങ്ങളായ പുഷ്പങ്ങൾ സുവർണ്ണപുംഖങ്ങളായ വിചിത്രബാണങ്ങളോടൊപ്പം ചിന്നി. നക്ഷത്രസംഘങ്ങൾ നിരന്ന ആകാശം പോലെ യോദ്ധാക്കൾ മരിച്ചുവീണുകിടക്കുന്ന യുദ്ധഭൂമി വിളങ്ങി.

ആകാശദേശത്ത് സാധുവാദങ്ങളും, വാദ്യഘോഷങ്ങളും പൊങ്ങി. ആ ധ്വനികൾ ഞാണിന്റേയും, രഥചക്രത്തിന്റെയും ധ്വനിയോടു കൂടികലർന്നു. അങ്ങനെ ആ യുദ്ധം സമാകുലമായി.''

**58. വാസുദേവവാക്യം – കൃഷ്ണൻ യുദ്ധഭൂമിയിലെ കാഴ്ച വിവരിച്ചുകൊണ്ട് പതുക്കെ തേരോടിക്കുന്നു –** സഞ്ജയൻ പറഞ്ഞു: ''ഇപ്രകാരം ഈ പോർ രാജാക്കന്മാർ തമ്മിൽ ഘോരമായി നടന്നു. അർജ്ജുനനും, കർണ്ണനും, ഭീമനും ക്രുദ്ധരായപ്പോൾ യുദ്ധം അതിഭയങ്കരമായി. ദ്രോണപുത്രനേയും മറ്റു രാജാക്കന്മാരെയും ജയിച്ച് അർജ്ജുനൻ വാസുദേവനോട് ഇപ്രകാരം പറഞ്ഞു: 'നോക്കൂ, കൃഷ്ണാ! മഹാബാഹോ! പാഞ്ഞോടുന്ന പാണ്ഡവസൈന്യത്തെ നോക്കൂ! മഹാരഥന്മാരെ ഓടിക്കുന്ന കർണ്ണനെ നോക്കൂ! അല്ലയോ ദാശാർഹാ! യുധിഷ്ഠിരനെ കാണുന്നില്ലല്ലൊ. ധർമ്മപുത്രന്റെ കൊടിയും കാണുന്നില്ലല്ലൊ! പകൽ ഇനി മൂന്നിലൊന്നേ ബാക്കിയുള്ളൂ. ധാർത്തരാഷ്ട്രന്മാരിൽ ആരും എന്നോട് എതിർക്കുന്നുമില്ല. അതുകൊണ്ടു ഭവാൻ എന്റെ പ്രിയത്തിന്നായി ധർമ്മപുത്രന്റെ അടുത്തേക്കു രഥം ഓടിക്കുക! അനുജന്മാരോടുകൂടി ധർമ്മജനെ കുശലത്തോടെ കണ്ടതിന്നുശേഷം വാർഷ്ണേയാ, ഞാൻ ശത്രുക്കളോടു പൊരുതുന്നതാണ്.' ഫൽഗുനൻ പറഞ്ഞതു കേട്ടയുടനെ തേരോടിച്ച് രഥീന്ദ്രന്മാരായ സൃഞ്ജയരും, യുധിഷ്ഠിരരാജാവും പോരിൽ പ്രാണൻ കളഞ്ഞും പോരാടുന്ന സത്വവാന്മാർ എതിർക്കുന്നിടത്തേക്കു തിരിച്ചു. അന്തമില്ലാതെ ജനങ്ങൾ ചത്തുകിടക്കുന്ന പടക്കളംകണ്ട് അർജ്ജുനനോട് ഗോവിന്ദൻ ഇപ്രകാരം പറഞ്ഞു.''

കൃഷ്ണൻ പറഞ്ഞു: ''പാർത്ഥാ! നരവ്യാഘ്രാ! നോക്കൂ! ദുര്യോധനൻ കാരണമായി മന്നിൽ പൊരുതുന്ന മന്നവന്മാർക്കു വന്ന ജനക്ഷയം നോക്കൂ! ഹേ, ഭാരതാ! നോക്കൂ! പൃഷ്ഠഭാഗത്ത് സ്വർണ്ണംകൊണ്ട് കെട്ടിച്ച വില്ലുകൾ നോക്കൂ! ചത്ത വില്ലാളികൾ വെടിഞ്ഞ വില്ലും മുഖ്യമായ കലാപവും നോക്കുക! പൊൻകടക്കെട്ടുളളതും മൂർച്ചകൂട്ടിയതുമായ ശരങ്ങളും, ഉറയൂരിയ പാമ്പിന്ന് തുല്യമായ ധൗതനാരാചങ്ങളും ആനക്കൊമ്പുകൊണ്ടുണ്ടാക്കി പൊന്നുകൊണ്ടു പൊതിഞ്ഞ പിടിയുള്ള വാളുകളും, പൊന്നണിഞ്ഞ പരിചകളും, വീണുകിടക്കുന്നത് നോക്കൂ! പൊന്നണിഞ്ഞ കത്തികളും, പൊന്നണിഞ്ഞ വേൽകളും, പൊന്നുംതകിടുകെട്ടിച്ച കൂറ്റൻ ഗദകളും, സ്വർണ്ണർഷ്ടികളും, പൊന്നണിഞ്ഞ പട്ടസങ്ങളും, താഴെയിട്ടതും പൊന്നണിഞ്ഞ പിടിയുള്ളതുമായ വെണ്മഴുക്കളും, ഇരുമ്പുകുന്തങ്ങളും, വീണുകിടക്കുന്ന കനമേറിയ മുസലങ്ങളും, വിചിത്രമായ മുൾത്തടികളും, ഊക്കൻ പരിഘങ്ങളും കാണുക!

വീണുകിടക്കുന്ന ചക്രങ്ങളും, വൻപോരിൽ ഉപയോഗിച്ച തോമരങ്ങളും, നാനാമാതിരിയുള്ള ശസ്ത്രങ്ങളും എടുത്ത് ജയകാംക്ഷികളായ ബലിഷ്ഠന്മാർ ചത്തുകിടക്കുന്നത് നോക്കൂ! അവർ ഇപ്പോഴും ജീവിക്കുന്നവരെപ്പോലെ തോന്നുന്നു!

ഗദകൊണ്ട് ദേഹംതകർന്നും, മുസലംകൊണ്ട് തലപൊട്ടിയും, ആനയും, കുതിരയും, തേരും ചതച്ച് വീണുകിടക്കുന്ന അസംഖ്യം യോദ്ധാക്കളെ നോക്കൂ!

മനുഷ്യർ, കുതിരകൾ, ആനകൾ, അമ്പ്, വേൽ, ഋഷ്ടി, പട്ടസം, പരിഘം, വാൽ, കത്തി, കുന്തം, പരശ്വധം, പലതരം അമ്പുകൾ, ഇവയേറ്റ് രക്തമണിഞ്ഞു ചത്തുവീണ് പോർക്കളം മൂടിക്കിടക്കുന്നത് ഹേ ശത്രുഘ്നാ! നീ നോക്കൂ!

പൊന്നുകൊണ്ടുള്ള തോൾവളയിട്ട്, ചന്ദനംതേച്ച്, തോലുകൊണ്ടുള്ള കൈയുറയിട്ട കൈകൾ അറ്റുവീണ് പോർക്കളം ശോഭിച്ചിരിക്കുന്നതു നോക്കുക! വൃഷഭന്മാരായ ശക്തന്മാരുടെ തുമ്പിക്കൈപോലുള്ള തുടകൾ, ചൂഡാമണിചാർത്തിയതും, കുണ്ഡലമണിഞ്ഞതുമായ ശിരസ്സുകൾ എന്നിവ അറ്റുവീണ് മന്നിടം ശോഭിക്കുന്നത് നോക്കുക! ചോരയോടുകൂടിയ കബന്ധങ്ങൾ, ദേഹം മുറിഞ്ഞ ശിരസ്സുകൾ എന്നിവ ജ്വാലകെട്ട അഗ്നിപോലെ ഊഴിയിൽ ചിന്നിക്കിടക്കുന്നു. പൊൻകിങ്ങിണിയണിഞ്ഞ തേരുകൾ, പലമട്ടിൽ ഉടഞ്ഞുതകർന്ന് കിടക്കുന്നു.

അമ്പേറ്റ് കുതിരകൾ ചത്തുകിടക്കുന്നു. അർജ്ജുനാ! ഇതൊക്കെ നീ കാണുന്നുണ്ടോ?

അനുകർഷം1, ഉപാസംഗം2, കൊടി നാനാതരത്തിലുള്ള ധ്വജങ്ങൾ, ശംഖുകൾ, നാവുപോയി കുന്നുപോലെ കിടക്കുന്ന ആനകൾ, ചിത്രക്കൊടികൾ, ചത്ത ആനകളും കുതിരകളും, ആനയുടെ മെയ്ക്കോപ്പുകൾ, തോല്, കമ്പിളി, വിചിത്രമായ മേൽവിരിപ്പു കീറിച്ചിന്നിയവ, കൂറ്റൻ ആനകളുടെ ഘണ്ടകൾ, വൈഡൂര്യംപതിച്ച് തണ്ടോടുകൂടിയ ആനത്തോട്ടികൾ, കുതിരക്കാരുടെ ചമ്മട്ടികൾ, വിചിത്രരത്നങ്ങളായ മേർവിരിപ്പുകൾ, പൊന്നണിഞ്ഞ രാങ്കവങ്ങൾ 3, കുതിരകളുടെ പരിസ്തോമങ്ങൾ, വീണുകിടക്കുന്ന മേൽവിരിപ്പുകൾ, രാജാക്കന്മാരുടെ ചൂഡാമണികൾ, ചിത്രമായ പൊന്മാലകൾ, താഴെവീണ കുടകൾ, ചാമരങ്ങൾ, ആലവട്ടങ്ങൾ, വിശറികൾ, ചന്ദ്രനെപ്പോലെയും, നക്ഷത്രത്തെപ്പോലെയും പരിലസിക്കുന്ന കുണ്ഡലാഢ്യങ്ങളായ മുഖങ്ങൾ, മേൽമീശവെച്ച വീരന്മാരുടെ അലങ്കരിച്ച മുഖങ്ങൾ എന്നിവയൊക്കെ നിരന്നു മൂടിക്കിടക്കുന്നതും, ചോരപ്പുഴയൊഴുകുന്നതുമായ പോർക്കളം നോക്കുക!

ചിലർ ചാകാതെ കിടക്കുന്നു, ചിലർ കിടന്ന് നിലവിളിക്കുന്നു. ശസ്ത്രംവെച്ചു ജ്ഞാതിമാരോടൊപ്പം കിടന്നു കരയുന്ന പോരാളിമാരെ നോക്കൂ! ഇങ്ങനെ പലമട്ടിൽ യുദ്ധക്കളത്തെ ഉപാസിക്കുന്നു! ഊക്കോടെ തള്ളിക്കയറുന്ന പോരാളികളും, വീണ്ടും ചെല്ലുന്ന പോരാളികളും അങ്ങുമിങ്ങും പാഞ്ഞുകയറുന്ന പോരാളികളും അവിടെ കാണപ്പെടുന്നു.

വീണ ശൂരന്മാരായ ബന്ധുജനങ്ങൾ 'വെള്ളം! വെള്ളം!' എന്നു വിളിച്ചു കരയുന്നു. വെള്ളത്തിന്ന് ഓടുമ്പോൾ മരിച്ചുവീഴുന്നു! മോഹിച്ചുവീഴുന്നവരെക്കണ്ടു ശൂരന്മാർ തിരിയിന്നു. വെള്ളം ഉപേക്ഷിച്ചും തമ്മിൽ ആർത്തുവിളിച്ചു പായുന്നു! ചിലർ വെള്ളം കുടിച്ചു ചാവുന്നു. ചിലർ വെള്ളം കുടിക്കുന്നു. പ്രിയബന്ധുക്കളെ വിട്ടും, മറ്റ് ബന്ധുജനങ്ങൾ കടന്നുകയറിയും പല തരത്തിൽ പടക്കളത്തിൽ കാണപ്പെടുന്നു. വേറെ ചിലർ ചുണ്ടു കടിച്ചു പുരികം ചുളിച്ച് ക്രോധത്തോടെ നോക്കുന്നു. അർജ്ജുനാ, പടക്കളത്തിന്റെ ഭീകരത നോക്കൂ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ അർജ്ജുനന്നു പടക്കളത്തിന്റെ ഭയാനകത കാട്ടിക്കൊടുത്തു പറഞ്ഞ് അങ്ങനെ കൃഷ്ണാർജ്ജുനന്മാർ ധർമ്മരാജാവിന്റെ അടുത്തേക്കു തിരിച്ചു.

'പോവുക! പോവുക!' എന്നു വീണ്ടും അർജ്ജുനൻ മുകുന്ദനെ പ്രേരിപ്പിച്ചു.

ആ യുദ്ധഭൂമിയെ പാർത്ഥന്നു കാണിച്ചുകൊടുത്ത് കൃഷ്ണൻ പാർത്ഥനോടു പറഞ്ഞു:

'അർജ്ജുനൻ കുരുരാജാവിനെ നോക്കൂ! വന്നെത്തുന്ന രാജാക്കന്മാരേയും നോക്കൂ! രംഗത്തിൽ അഗ്നിപോലെ ജ്വലിക്കുന്ന കർണ്ണനെ നോക്കൂ! ഇതാ മഹേഷ്വാസനായ ഭീമൻ യുദ്ധത്തിന്നു തിരിഞ്ഞിരിക്കുന്നു! അവനെ പിൻതുടർന്ന് ധൃഷ്ടദ്യുമ്നൻ തുടങ്ങിയവരും ഏല്ക്കുന്നു! പാണ്ഡുസൃഞ്ജയപാഞ്ചാലപ്പടയ്ക്ക് മുഖമായ അവർ വീണ്ടും തിരിച്ച് ശത്രുപ്പടയെ ഉടച്ചു തകർക്കുകയാണ്. ഓടിപ്പോകുന്ന കൗരവരെ കർണ്ണൻ ഇതാ വീണ്ടും വിളിച്ചുകൂട്ടുന്നു. അന്തകതുല്യനും ഇന്ദ്രതുല്യപരാക്രമനുമായ ദ്രൗണി ഇതാ കൗരവ്യാ, അങ്ങോട്ടു ചെല്ലുന്നു! ശസ്ത്രധരോത്തമനായ അവൻ പാഞ്ഞേല്ക്കുമ്പോൾ മഹാരഥനായ ധൃഷ്ടദ്യുമ്നൻ അവനെ പോരിൽ തടുത്ത് ഏല്ക്കുന്നു. നോക്കൂ! പോരിൽ ചത്തുകിടക്കുന്ന സൃഞ്ജയവീരന്മാരെ.

ദുർദ്ധർഷനായ കേശവൻ കിരീടിയോട് എല്ലാം പറഞ്ഞു, എല്ലാം കാട്ടിക്കൊടുത്തു. അപ്പോൾ മഹാഘോരമായ ഒരു പെരുംപോരുണ്ടായി. ആ സംഘട്ടനത്തിൽ അത്യുഗ്രമായ സിംഹനാദംമുഴങ്ങി. രാജാവേ, രണ്ടു സൈന്യത്തിലും വളരെ യോദ്ധാക്കൾ ഒപ്പം ചത്തൊഴിഞ്ഞു. ഇപ്രകാരം മഹാനാശം മന്നിലുണ്ടായി രാജാവേ! നിന്റെ കൂട്ടരും പാണ്ഡവരും ഇങ്ങനെ നാശത്തിലാകുവാൻ കാരണം മറ്റാരുമല്ല. രാജാവേ, നീ ഒരുത്തൻ കാരണം ഭൂമിയിൽ ഈ നാശമൊക്കെ വന്നുകൂടി."

**59. ദ്രൗണ്യപയാനം - അശ്വത്ഥാമാവ് പാർത്ഥശരമേറ്റു പിന്മടങ്ങുന്നു** - സഞ്ജയൻ പറഞ്ഞു: "പിന്നെ വീണ്ടും നിർഭയമായി കുരുക്കളും സൃഞ്ജയന്മാരും തമ്മിൽ ചെന്നെതിർത്തു. ധർമ്മജൻമുതലായ പാർത്ഥന്മാരും കർണ്ണൻ മുതലായ നമ്മളും തമ്മിൽ തമ്മിൽ ഏറ്റുമുട്ടി. ഉടനെ സമരം മുഴുക്കുകയും, രോമഹർഷണവും ഭീഷണവുമായി പരിണമിക്കുകയും ചെയ്തു. ആ സമരം കർണ്ണന്നും പാണ്ഡവന്മാർക്കും കാലപുരിയിൽ പ്രവേശിക്കുവാൻ തക്കതായിരുന്നു.

ചോരനീരായി ഒഴുകുന്ന ആ ബഹളമായ പോര് മുഴുത്തപ്പോൾ ശൂരന്മാരായ സംശപ്തകർ കുറച്ചുമാത്രം അവശേഷിച്ചു. ഈ സന്ദർഭത്തിൽ മറ്റ് മന്നവന്മാരുമായിച്ചേർന്ന് ധൃഷ്ടദ്യുമ്നനും രഥീന്ദ്രന്മാരായ പാണ്ഡവന്മാരും കർണ്ണന്റെ നേരെ പാഞ്ഞേറ്റു. സന്തോഷത്തോടുകൂടി ജയംകാംക്ഷിച്ചെത്തുന്ന് അവരെ രണത്തിൽ കർണ്ണൻ തനിച്ച്, ജലൗഘങ്ങളെ കുന്ന് എന്നപോലെ തടുത്തു. കർണ്ണനോടേറ്റപ്പോൾ ആ മഹാരഥന്മാരൊക്കെ, കുന്നിനോടേറ്റ നദീപ്രവാഹംപോലെ ചിന്നിച്ചിതറി. അവർ രോമാഞ്ചമഞ്ചുമാറുള്ള ഒരു ഭയങ്കരസമരം നടത്തി.

ധൃഷ്ടദ്യുമ്നൻ സൂതപുത്രനെ മൂർച്ചകൂടിയ ശരങ്ങൾകൊണ്ടു പ്രഹരിച്ച് 'നില്ക്കൂ! നില്ക്കൂ!' എന്നു പറഞ്ഞു. മുഖ്യമായ വിജയം എന്ന വില്ലിട്ടുലയ്ക്കുന്ന ആ മഹാരഥൻ പാർഷതന്റെ വില്ലും പാമ്പൊക്കുന്ന ശരങ്ങളും അറുത്തു. അവൻ ചൊടിച്ച് പാർഷതനെ ഒമ്പതു ശരങ്ങളെയ്തു. ആ വമ്പന്റെ പൊന്നണിഞ്ഞ ചട്ടപൊട്ടിച്ചു. ആ ശരങ്ങൾ ചോര പറ്റിയ ശക്രഗോപംപോലെ ശോഭിച്ചു.

മുറിഞ്ഞ വില്ലുപേക്ഷിച്ച് മഹാരഥനായ ധൃഷ്ടദ്യുമ്നൻ വേറെ വില്ലും പാമ്പുപോലെയുള്ള ശരങ്ങളുമെടുത്ത് എഴുപതു ശരങ്ങളെയ്തു. അപ്രകാരംതന്നെ കർണ്ണനും ശത്രുതാപിയായ പാർത്ഥനെ പാമ്പുപോലെയുള്ള വിശിഖങ്ങൾകൊണ്ടു മൂടി. വില്ലാളിയായ ദ്രോണശത്രു, പാർഷതൻ ഉടനെ കൂർത്ത ശരങ്ങളെയ്തു. ഉടനെ കർണ്ണൻ പൊന്നുകെട്ടിച്ച വേറെ ശരം ചൊടിച്ച് മൃത്യുദണ്ഡം എന്നപോലെ എയ്തു. ഘോരാകാരമായ അത് ഊക്കോടെ വരുന്നസമയത്ത് ശൈനേയൻ കൈ വേഗത്തോടെ ഏഴു കഷണമായി നുറുക്കി. തന്റെ ശരം ശരംകൊണ്ടു തന്നെ ഖണ്ഡിച്ചതു കണ്ട് കർണ്ണൻ സാത്യകിയെ ശരവൃഷ്ടികൊണ്ടു ചുറ്റും തടുത്തു. പിന്നെ ഏഴ് എഴുത്താണിയമ്പെയ്തു. അവനെ പോരിൽ ശൈനേയൻ പൊന്നണിഞ്ഞ ശരങ്ങൾകൊണ്ട് എതിർത്തെയ്തു. പിന്നെ കണ്ണിനും ചെവിക്കും ഭയജനകമായ വിധം ഭയങ്കരമായ യുദ്ധഘോഷവും വിചിത്രമായ യുദ്ധവും ഉണ്ടായി. അതു കാണേണ്ട യുദ്ധംതന്നെയായിരുന്നു. പോരിൽ കർണ്ണനും സാത്യകിയും തമ്മിലുള്ള ആ കർമ്മം കണ്ടിട്ട് അതിന്നിടയിൽ ദ്രോണപുത്രൻ, മഹാബലനും ശത്രുജിത്തും ശത്രുവീര്യഹരനുമായ അശ്വത്ഥാമാവ്, പാർഷതനോട് എതിർത്തേറ്റു. പരപുരഞ്ജയനായ ദ്രൗണി ചൊടിച്ചുകൊണ്ടു പറഞ്ഞു: 'എടോ ബ്രഹ്മഘ്നാതി, ഞാൻ നിന്നെ ജീവനോടു വിടുകയില്ല. എന്നു പറഞ്ഞ് വീരനിൽ ശീഘ്രമായ കുരമ്പുവിട്ടു. പാർഷതനെ കൂർത്തുമൂർത്ത ഘോരശരങ്ങളാൽ മൂടി. യഥാശക്തി എതിർക്കുന്ന അവനെ ആ മഹാരഥൻ കിണഞ്ഞേറ്റു. ദ്രൗണി പാർഷതനെ പോരിൽ നോക്കിയപ്പോൾ പാർഷതൻ ദ്രൗണിയേയും നന്നായി നോക്കി. വലിയ സന്തോഷമില്ലാതെ ഇവൻ തന്റെ അന്തകനാണെന്ന് പാർഷതൻ മനസ്സിലാക്കി. ഇവൻ ശസ്ത്രംകൊണ്ട് അവദ്ധ്യനാണെന്ന് അറിഞ്ഞ് ഊക്കോടെ കാലൻ കാലനോടെന്നപോലെ ദ്രൗണിയോട് ക്രോധത്തോടെ ഏറ്റു.

*1 വണ്ടിയുടെ ചുവട്. 2 ആവനാഴി.*

*3 മാനിന്റെ രോമംകൊണ്ടുണ്ടാക്കിയ വസ്ത്രം.*

ധൃഷ്ടദ്യുമ്നൻ എതിർത്തേറ്റതു കണ്ട് ദ്രൗണി ചൊടിച്ച് നെടുവീർപ്പിട്ട് പാർഷതനോടേറ്റു. അവർ തമ്മിൽ കണ്ടതോടെ സംരംഭം മുഴുത്തു. ദ്രോണപുത്രൻ പാർഷതനോട് വെമ്പലോടെ പറഞ്ഞു: '-ദുഷ്ടാ! പാഞ്ചാലാ! ഞാൻ ഇന്ന് നിന്നെ മൃത്യുവിന്ന് ഇരയാക്കും! നീ ദ്രോണനെക്കൊന്ന പാപം ചെയ്തവനാണ്. നിന്നെ ഞാൻ വിടുകയില്ല. അതിന്നു നീ വ്യസനിക്കുവാൻ പോകുന്നേയുള്ളു. നിന്റെ ഹൃദയത്തിന്ന് ഒരിക്കലും ശാന്തി ലഭിക്കുമെന്ന് നീ വിചാരിക്കേണ്ട. പാർത്ഥന്റെ രക്ഷകൂടാതെ നീ പോരിൽ നില്ക്കുകയാണെങ്കിൽ, എന്നെ വിട്ട് ഓടാതിരിക്കുകയാണെങ്കിൽ, നിന്നെ ഞാൻ കൊന്നുകളയും! മൂഢാ, ഞാൻ പറഞ്ഞതു സത്യമാണ്.' ദ്രൗണി പറഞ്ഞതുകേട്ട് പ്രതാപവാനായ ധൃഷ്ടദ്യുമ്നൻ മറുപടി പറഞ്ഞു: 'ഇന്ന് എന്റെ ആ വാളുതന്നെ നിന്നോട് ഉത്തരംപറയും. പോരിൽ കിണഞ്ഞേറ്റ നിന്റെ അച്ഛന്റെ തല കൊയ്ത വാള് എന്റെ കൈയിലുണ്ട്. ബ്രാഹ്മണാഭാസനായ ദ്രോണനെ ഞാൻ കൊന്നിട്ടുണ്ടെങ്കിൽ നിന്നെ ഞാൻ കൊല്ലാതിരിക്കുമോ?' എന്നു പറഞ്ഞ് അമർഷത്തോടെ സേനാപതിയായ പാർഷതൻ ദ്രൗണിയെ കൂർത്തുമൂർത്ത ഒരമ്പുകൊണ്ട് എയ്തു. ഉടനെ ചൊടിച്ച് ദ്രൗണി നിശിതമായ ശരംകൊണ്ട് ധൃഷ്ടദ്യുമ്നനെ നാലുപാടും മൂടി. ആകാശവും ദിക്കുകളും മറ്റു പോരാളി വീരന്മാരും അസംഖ്യം ശരങ്ങൾകൊണ്ടു മൂടി കാണാത്തമട്ടായിത്തീർന്നു. പോരിൽ മിന്നുന്ന ദ്രൗണിയെ അപ്രകാരം പാർഷതനും, സൂതപുത്രൻ നോക്കിനില്ക്കെ മൂടി. പാണ്ഡവ പാഞ്ചാല വീരന്മാരേയും, ദ്രൗപദേയന്മാരേയും, യുധാമന്യുശൈനേയന്മാരേയും രാധേയൻ ചുറ്റും ഒറ്റയ്ക്കു തടുത്തുനില്ക്കുന്ന നില്പ് കാണേണ്ടതുതന്നെയായിരുന്നു. ധൃഷ്ടദ്യുമ്നൻ പോരിൽ ശക്തനായ ദ്രൗണിയുടെ ചാപവും സർപ്പതുല്യമായ ശരങ്ങളും എയ്തു മുറിച്ചു. ഉടനെ ദ്രൗണി വേറെ വില്ലെടുത്ത് പാർഷതന്റെ വില്ലും, വേലും, ഗദയും, കേതവും, സൂതനേയും, കുതിരകളേയും, തേരും എയ്തുടച്ചു. വില്ലറ്റ് തേരുപോയി അശ്വങ്ങൾ ചത്ത് സൂതൻ ചത്തുകുഴങ്ങിയ ധൃഷ്ടദ്യുമ്നൻ, ശോഭിക്കുന്ന ശതചന്ദ്രം എന്ന തന്റെ പരിചയും വാളും കൈയിലെടുത്തു. ഉടനെതന്നെ ദ്രൗണി അതും കൈവേഗത്തോടെ ഭല്ലങ്ങൾ എയ്ത് അറുത്തു. അവൻ തേർവിട്ടിറങ്ങുന്നതിന്നു മുമ്പ് ദ്രൗണി ചെയ്ത ഈ അസാധാരണ കർമ്മം അത്ഭുതകരമായി വാഴ്ത്തപ്പെട്ടു.

വില്ലുമുറിഞ്ഞ് തേരും കുതിരയും നഷ്ടപ്പെട്ട് കുതിച്ച ധൃഷ്ടദ്യുമ്നനെക്കൊല്ലുവാൻ ശരങ്ങൾകൊണ്ട് കിണഞ്ഞേറ്റിട്ടും ദ്രൈണിക്കു കഴിഞ്ഞില്ല അമ്പുകൊണ്ട് കൊല്ലാൻ കഴിയാതായപ്പോൾ വില്ലു താഴെവെച്ച് ഉടനെ ദ്രൗണി വാളും പരിചയുമായി പാർഷതന്റെ നേരെ ചാടി. ചാടിച്ചെല്ലുന്ന മഹാത്മാവായ അവന്റെ വേഗം ഫണീന്ദ്രനെ പിടിക്കുവാൻ പാഞ്ഞു ചെയ്യുന്ന ഗരുഡന് തുല്യമായി. ഇതിനിടയ്ക്ക് അർജ്ജുനനോട് കൃഷ്ണൻ പറഞ്ഞു: 'അർജ്ജുനാ! നേക്കൂ, ദ്രൗണി ധൃഷ്ടദ്യുമ്നന്റെ തേരിന്നു നേരെ ഏല്ക്കുന്നത്! കിണഞ്ഞു ശ്രമിക്കുന്നു. അവൻ കൊന്നേക്കും അവനെ; അതിൽ ഒട്ടും ശങ്കിക്കേണ്ട. മഹാബാഹോ! നീ പാർഷതനെ ഉടനെ വിടുർത്തുക. ദ്രൗണിയുടെ വായിൽപ്പെട്ട അവനെ മൃത്യുവിന്റെ വായിൽനിന്നെന്നപോലെ ഉടനെ വിടുവിക്കുക!' ഇപ്രകാരം പ്രതാപവാനായ വാസുദേവൻ പറഞ്ഞപ്പോൾ ദ്രൗണി നില്ക്കുന്ന ദിക്കിലേക്ക് കുതിരകളെ ഓടിച്ചു. കേശവൻ വിട്ട ആ തിങ്കൾപ്രഭയുള്ള കുതിരകൾ ആകാശത്തെ വിഴുങ്ങുന്നവിധം ദ്രൗണിയുടെ സമീപത്തെത്തിക്കഴിഞ്ഞു. ആ മഹാവീര്യരായ കൃഷ്ണാർജ്ജുനന്മാർ എത്തുന്നതു കണ്ട് ധൃഷ്ടദ്യുമ്നനെ വധിക്കുവാനായി ആ മഹാബലൻ യത്നിച്ചുകൊണ്ടിരുന്നു. രാജാവേ, അവിടെ ദ്രൗണിയാൽ വലിച്ചിഴയ്ക്കപ്പെടുന്നു ധൃഷ്ടദ്യുമ്നനെ അവർ കണ്ടു. ഉടനെ മഹാബലനായ പാർത്ഥൻ ദ്രൗണിയെക്കണ്ട് ബാണങ്ങൾ എയ്തു. ഗാണ്ഡീവം വിട്ട പൊന്നണിഞ്ഞ ശരങ്ങൾ, പുറ്റിൽ പാമ്പുകൾ എന്നപോലെ ദ്രൗണിയിൽ ചെന്നുകയറി.

അർജ്ജുനന്റെ ഘോരമായ ബാണങ്ങൾ ഏറ്റ പ്രതാപവാനായ ദ്രൗണി പോരിൽ ഓജസ്വിയായ പാഞ്ചാല്യനെ വിട്ട് തേരിൽക്കയറി. ആ വീരൻ പാർത്ഥന്റെ ബാണമേറ്റ് ആർത്തനായി. ഉടനെ മുഖ്യമായ ചാപമെടുത്ത് പാർത്ഥനെ വളരെ ശരങ്ങൾ എയ്തു. അതിന്നിടയിൽ വീരനായ സഹദേവൻ തേരിൽക്കയറ്റി ശത്രുസന്താപിയായ പാർഷതനെ സ്ഥലത്തുനിന്ന് മാറ്റി.

അർജ്ജുനൻ ദ്രൗണിയെ പത്രികൾകൊണ്ട് എയ്ത് രാജാവേ! ദ്രൗണി ചൊടിച്ച് പാർത്ഥനെ കൈക്കും മാറത്തും എയ്തു. കാലസന്നിഭമായ നാരാചം ചൊടിപ്പിച്ച ഫൽഗുനൻ ദ്രോണപുത്രന്റെ നേരെ കാലദണ്ഡ് എന്നപോലെ എയ്തു. തേജസ്സേറിയ അത് വിപ്രന്റെ ചുമലിൽപ്പോയി പതിച്ചു. അവൻ ശരവേഗമേറ്റു പോരിൽ വിഹ്വലപ്പെട്ട് തേർത്തട്ടിൽ ഇരുന്നുപോയി. വല്ലാതെ തളർന്നു.

അപ്പോൾ കർണ്ണൻ തന്റെ വിജയം എന്ന വില്ലെടുത്ത് ഉലച്ച് പോരിൽച്ചൊടിച്ച് അർജ്ജുനന്റെ നേരെ നോക്കി, വൻപോരിൽ പാർത്ഥനോട് ദൈരഥത്തിന്നു വിചാരിച്ചു.

വിഹ്വലപ്പെട്ട ദ്രോണപുത്രനെ നോക്കി അവന്റെ സാരഥി തേരോടിച്ച് പോർക്കളത്തിൽനിന്നു പിന്മാറി. ജിതകാശികളായ പാഞ്ചാലന്മാർ ഉടനെ ഒത്തുകൂടി ആർത്തു. പോരിൽ ഈ അത്ഭുതം കണ്ടു സിംഹനാദം മുഴക്കി. ദിവ്യങ്ങളായ വാദ്യങ്ങൾ കൊട്ടിയാർത്തു. സിംഹനാദം മുഴക്കിയശേഷം അർജ്ജുനൻ വാസുദേവനോടു പറഞ്ഞു: 'കൃഷ്ണാ! നാം സംശപ്തകന്മാരുടെ സമീപത്തിലേക്കെത്തുക. അതാണ് ഇപ്പോൾ വേണ്ടത്.' പാണ്ഡവൻ പറഞ്ഞതുകേട്ട് കൃഷ്ണൻ അപ്രകാരം സംശപ്തകപ്പടയിലേക്കു മനോജവമായി കുതിരളെപ്പൂട്ടിയതും, കൊടിക്കൂറ പറക്കുന്നതുമായ രഥം ഓടിച്ചു."

**60. കൃഷ്ണാർജ്ജുനസംവാദം - കഴിയുന്ന വേഗത്തിൽ കർണ്ണനെ വധിക്കുവാൻ കൃഷ്ണൻ അർജ്ജുനനെ പ്രേരിപ്പിക്കുന്നു -** സഞ്ജയൻ പറഞ്ഞു: "അതിന്നിടയിൽ കൃഷ്ണൻ അർജ്ജുനനോട് യുധിഷ്ഠിരൻ നില്ക്കുന്നിടത്തേക്ക് വിരൽ ചൂണ്ടി, ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇതാ, അർജ്ജുനാ! നിന്റെ ജ്യേഷ്ഠനെ ശക്തരായ ധാർത്തരാഷ്ട്രന്മാർ കൊല്ലുവാൻ ഉദ്യമിക്കുന്നു! യുദ്ധദുർമ്മദരായ പാഞ്ചാലന്മാർ വാശിയോടെ പിന്നിൽനിന്നു സഹായിക്കുന്ന ധർമ്മാത്മാവായ ധർമ്മജനെ കാക്കുവാൻ ആ മഹാബലന്മാർ കിണഞ്ഞ് ശ്രമിക്കുന്നുണ്ട്. ഇതാ ക്രുദ്ധനായ ദുര്യോധനരാജാവ് തേർക്കൂട്ടത്തോടുചേന്ന് രാജാവിനോട് എതിർക്കുന്നു. ഹേ നരവ്യാഘ്രാ! ബലവാനായ അവൻ സർവ്വ ആയുധപ്രയോഗത്തിലും സമർത്ഥരായ ഭ്രാതാക്കളോടുകൂടി സർപ്പത്തെപ്പോലെ ചൊടിച്ച് രാജാവിനെ കൊല്ലുവാൻ തന്നെ ഒരുങ്ങുകയാണ്. ഇതാ ആന, തേർ, കുതിര, കാലാൾ മുതലായവോയുകൂടി അർത്ഥിമാർ രത്നത്തെ എന്നപോലെ യുധിഷ്ഠിരനെ ഹരിക്കുവാനാണ് കിണഞ്ഞു ശ്രമിക്കുന്നത്. നോക്കൂ! സാത്യകിയും ഭീമനും തടുത്തപ്പോൾ അവർ അമൃതം അശിച്ച അസുരന്മാർ ശക്രനും, അഗ്നിയും കടുത്തപ്പോൾ എന്നപോലെ അവശരായി നില്ക്കുന്നു. എണ്ണത്തിൽ കൂടിവരുന്ന അവർ കടലിനോടു വർഷകാലത്തെ പുഴയെന്നപോലെ പാണ്ഡവരോടെ ആ മഹാരഥന്മാർ അടുക്കുന്നതു നോക്കൂ! സിംഹനാദങ്ങൾ പൊഴിച്ച് ശംഖുവിളിച്ച് മഹേഷ്വാസരായ ബലവാന്മാർ പെരുംവില്ലിട്ടുലച്ച് കയറിക്കൊണ്ടിരിക്കുന്നു. ധർമ്മപുത്രൻ മൃത്യുവിന്റെ വായിലായി എന്ന് എനിക്ക് തോന്നുന്നു. അവൻ തീയിൽ ഹുതനായി, ദുര്യോധനന്റെ കൈയിലായി എന്ന് എനിക്കു തോന്നുന്നു. ധാർത്തരാഷ്ട്രന്റെ സൈന്യത്തിന്റെ നില കണ്ടാൽ അവന്റെ അമ്പിന്റെ നേർക്ക് ഏല്ക്കുന്നവൻ ശക്രനായാലും വിട്ടുപോവുകയില്ലെന്നു തോന്നിപ്പോകുന്നു അതിവേഗത്തിൽ ശരം വർഷിക്കുന്ന ദുര്യോധനന്റെ, ക്രുദ്ധനായ ആ അന്തകന്റെ, ഇപ്രകാരമുള്ള ഊക്ക് ആർക്കു തടുക്കവാൻ കഴിയും? ദുര്യോധനന്റേയും വീരനായ ദ്രോണപുത്രന്റേയും, കൃപന്റേയും, കർണ്ണന്റേയും ബാണവേഗം മലപോലും തകർത്തുകളയും. ശത്രുസന്താപിയായ രാജാവിനെ കർണ്ണൻ വിമുഖനാക്കി. ഊക്കുകൂടിയവനും,

കൈവേഗമുള്ളവനും, സമർത്ഥനും, യുദ്ധകോവിദനുമാണ് കർണ്ണൻ. പോരിൽ രാജാവിനെ കുഴക്കുവാൻ കർണ്ണൻ മതി. പോരെങ്കിൽ ശൂരനും ബലവാനുമായ ധാർത്തരാഷ്ട്രൻ കൂടെയുണ്ടല്ലൊ. തയ്യാറെടുത്ത് ഇവരോടു പൊരുതുന്ന കുന്തീപുത്രന്റെ മേൽ മറ്റ് രാജാക്കന്മാരും വേണ്ടതു പ്രയോഗിച്ചിട്ടുണ്ട്. ഉപവാസകൃശനായ ആ രാജാവ് ഇപ്പോൾ ബ്രഹ്മബലത്തിന്മേലാണ് നില്ക്കുന്നത്. ആ പ്രഭു ക്ഷത്രബലത്തിൽ നില്ക്കുവാൻ പോരാ. കർണ്ണനുമായി പൊരുതുന്ന ശത്രുതാപനനായ യുധിഷ്ഠിരൻ സംശയത്തിൽ പെട്ടിരിക്കുന്നു! പാർത്ഥാ, നോക്കൂ! യുധിഷ്ഠിരൻ ജീവിച്ചിരിക്കുന്നില്ലേ, ദൂരെനിന്ന് നോക്കീട്ടും കാണുന്നില്ലല്ലൊ! അമർഷിയായ ഭീമൻ സിംഹനാദം സഹിക്കുകയാണ്. വീണ്ടും വീണ്ടും ധാർത്തരാഷ്ട്രന്മാർ ആക്കുന്നത് സഹിക്കുകയാണ്. ആ ജീതകാശികൾ യുദ്ധത്തിൽ ശംഖുവിളിക്കുന്നതും ഭീമൻ ക്ഷമിക്കുകയാണ്. 'ധർമ്മജനെ കൊല്ലുവിൻ! ധർമ്മജനെ കൊല്ലുവിൻ!' എന്നു നരർഷഭനായ കർണ്ണൻ ധാർത്തരാഷ്ട്രന്മാരെ പ്രേരിപ്പിക്കുന്നു. സ്ഥൂണാകർണ്ണം, ഇന്ദ്രജാലം, പാശുപതം എന്നീ ശസ്ത്രജാലങ്ങൾ വിട്ട് മഹാരഥന്മാർ രാജാവിനെ മൂടുന്നു കൗന്തേയാ! ഇപ്പോൾ പാണ്ഡവപാഞ്ചാലന്മാർ അവനെ വെമ്പേണ്ട സമയത്തു വെമ്പലോടുകൂടി, ആ സർവ്വശസ്ത്രധരോത്തമന്മാരായ അവർ പിൻതുടരുന്നു. കുണ്ടിൽ ആണ്ടുപോയ ആനയെപ്പോലെ രാജാവിനെ കയറ്റുവാൻ ബലവാന്മാരായ അവർ കാണുന്നില്ല. രാജാവിന്റെ കൊടി കാണുന്നില്ല. കർണ്ണൻ അമ്പെയ്ത് ഉടച്ചുകളഞ്ഞു.

ശിഖണ്ഡിയും, സാത്യകിയും, യമന്മാരും, ധൃഷ്ടദ്യുമ്നനും, ഭീമനും, ശതാനീകനും, മറ്റ് പാഞ്ചാലന്മാരും ചേദികളും കാൺകെ, എടോ പാർത്ഥാ! താമരക്കുളം ആനയെന്നപോലെ കർണ്ണൻ പാണ്ഡവസൈന്യത്തെ തകർക്കുന്നതു നോക്കൂ! അമ്പെയ്ത് ഉടച്ചുതകർക്കുന്നതു നോക്കൂ! നിന്റെ തേരാളികൾ പാഞ്ഞോടുന്നു നോക്കൂ! പാർത്ഥാ, മഹാരഥന്മാരായ അവർ പോകുന്നത് നോക്കൂ! പോരിൽ കർണ്ണൻ എതിർത്തെയ്ത കൊമ്പനാനകൾ ആർത്തനാദം പൊഴിച്ച് പത്തുദിക്കിലും പായുന്നു. തേർക്കൂട്ടവും നാലുപാടും പായുന്നു! ശത്രുകർശനനായ കർണ്ണൻ പാലിക്കുമ്പോൾ പാർത്ഥാ! കാണുന്നില്ലേ യുദ്ധരംഗം? അങ്ങുമിങ്ങും ആടിപ്പറക്കുന്ന ആനച്ചങ്ങല ധ്വജം കാണുന്നില്ലേ? കർണ്ണന്റെ തേരിലെ കേതു ഉത്തമമാണ്. ഇതാ കർണ്ണൻ ഭീമന്റെ തേരിന്നുനേരെ പാഞ്ഞേല്ക്കുന്നു! അനേകം ശരങ്ങളെയ്ത് നിന്റെ പെരുപടയെ മുടിച്ച് പാഞ്ചാലരഥിവീരന്മാരെ ഓടിക്കുന്നത് നോക്കൂ! ഇന്ദ്രൻ കൊല്ലുന്ന ദൈത്യന്മാരുടെ പടപോലെയായി നമ്മുടെ പട. പാണ്ഡുസൃഞ്ജയപാഞ്ചലന്മാരെ കർണ്ണൻ ജയിക്കുകയില്ല. അവൻ നാലുപാടും നോക്കുന്നുണ്ട്. നിന്നെയാണ് നോക്കുന്നതെന്നാണ് എന്റെ അഭിപ്രായം. നോക്കൂ! അവൻ മുഖ്യമായ ചാപം ഉലച്ച് വിളിക്കുന്നതു നോക്കൂ! ശത്രുവെ തോല്പിച്ച വാനോരോടുകൂടിയ ഇന്ദ്രനെപ്പോലെ അവൻ നോക്കുകയാണ്.

കർണ്ണന്റെ വിക്രമംകണ്ട് കൗരവർ ആർക്കുന്നു! പോരിൽ സൃഞ്ജയപാണ്ഡവസൈന്യങ്ങൾക്ക് ഭയം ജനിപ്പിക്കുകയാണ്. പാണ്ഡവരെ സർവ്വാത്മനാ യുദ്ധത്തിൽ ത്രസിപ്പിച്ച് കർണ്ണൻ സൈന്യങ്ങളോടൊക്കെ വിളിച്ചുപറയുന്നു: 'പാഞ്ഞേല്ക്കുവിൻ! നിങ്ങൾക്കു ശുഭം ഭവിക്കട്ടെ! കുരുക്കളേ, നിങ്ങൾ പാഞ്ഞ് അടുക്കുവിൻ! പ്രഹരിക്കുവിൻ! ഒറ്റ സൃഞ്ജയനേയും ജീവനോടെ വിടില്ല. അപ്രകാരം ഒരുങ്ങുവിൻ! ഞങ്ങൾ പിൻതുണയ്ക്ക് തയ്യാറുണ്ട്!' എന്നു പറഞ്ഞ് അവൻ പിൻപേ ശരം ചൊരിഞ്ഞെത്തുന്നു. വെൺകൊറ്റക്കുടയാൽ പ്രശോഭിക്കുന്ന കർണ്ണനെ നോക്കൂ അർജ്ജുനാ! ചന്ദ്രനാൽ ശോഭിക്കുന്ന ഉദയാദ്രി എന്നപോലെ കർണ്ണൻ വിളങ്ങുന്നു! തലയ്ക്കുമുകളിൽ നൂറ് കമ്പികളായി പൂർണ്ണചന്ദ്രൻ എന്നപോലെ ശുഭ്രമായി പിടിച്ച വെൺകൊറ്റക്കുടയാൽ പോരിൽ ശോഭിക്കുന്ന കർണ്ണന്റെ തേജസ്സു കാണുന്നുണ്ടോ? നിന്നെ കർണ്ണൻ കടക്കണ്ണിട്ടു നോക്കുന്നു. അവൻ മുഖ്യമായ വേഗമെടുത്ത് ഇപ്പോൾ പോരിന്ന് എത്തും! നിശ്ചയമാണ്!

ഹേ അർജ്ജുനാ, നീ നോക്കൂ! അവൻ അവന്റെ വലിയ വില്ലിട്ടുലയ്ക്കുന്നു! വൻപോരിൽ വിഷോഗ്രമായ സർപ്പങ്ങൾക്കു തുല്യമായ ശരങ്ങൾ തൂകുന്ന വീരനെ നോക്കൂ! ഇതാ കർണ്ണൻ നിന്റെ കപിധ്വജം കണ്ടു തിരിക്കുകയാണ്. നിന്നോടുകൂടി അവൻ സമരം പ്രാർത്ഥിക്കുകയാണ്. അവൻ തീയിൽ ഇയ്യാൻകണക്കെ ആത്മനാശത്തിന്ന് എത്തുകയാണ്. അമർഷിയും ശൂരനുമായ അവൻ ധാർത്തരാഷ്ട്രന്റെ ഹിതത്തിന്നുവേണ്ടി ഉദ്യമിക്കുന്നവനാണ്. എടോ പാർത്ഥാ! മന്ദബുദ്ധിയായ അവൻ നിന്നെ പൊറുക്കുന്നില്ല. ഒറ്റയ്ക്കു കർണ്ണനെക്കണ്ട് തേർക്കൂട്ടത്തെചേർത്തു രക്ഷയ്ക്ക് ഒരുമ്പെട്ട് ദുര്യോധനൻ ഇതാതിരിക്കുന്നു! ഇവരോടൊപ്പം യത്നിച്ച് ആ ദുർമ്മതിയെ കൊല്ലൂ! എന്നാൽ ഭവാൻ യശസ്സും രാജ്യവും സുഖവും നേടും. അദീനരായി പേർ പുകഴ്ന്ന നിങ്ങൾ തമ്മിൽ എതിർക്കുകയാണെങ്കിൽ ദേവാസുരയുദ്ധത്തിൽ ദേവദാനവന്മാർപോലെയാകും നിങ്ങൾ. കൗരവന്മാരെല്ലാം നിന്റെ വീര്യം കാണട്ടെ! ക്രോധിച്ചു ശൗര്യത്തോടെ നില്ക്കുന്ന നിന്നേയും കണ്ടിട്ട് അവർ തീരുമാനിക്കട്ടെ! ഇതാ ദുര്യോധനൻ കർത്തവ്യമെന്തന്നറിയാത്തവന്റെ മട്ടിലായിത്തീർന്നിരിക്കുന്നു. ധർമ്മാത്മാവായ ധർമ്മജനിൽ കുറ്റം ചെയ്ത കർണ്ണനെ എടോ കൗന്തേയാ, എതിർത്തേല്ക്കുക! കാലത്തിന്നു തക്കതായ മട്ട് ഏതോ അത് കൈക്കൊള്ളുക! ആ രഥീന്ദ്രനെ ആര്യമായ മനസ്സോടുകൂടി എതിർക്കുക. ഹേ രഥിസത്തമാ! രഥിമുഖ്യരിൽ അഞ്ഞൂറു തേരുകൾ ഉണ്ട്. പോരിന്നു ബലികളായ അയ്യായിരം ആനകളും പതിനായിരം കുതിരകളും എത്തുന്നു. ഹേ കൗന്തേയാ! കൂട്ടമായി അറുപതിനായിരം പദാതികളും എത്തുന്നു. പരസ്പരം രക്ഷയോടുകൂടി ഹേ വീരാ! നിന്നോടെതിർക്കുകയാണ്. വില്ലാളിയായ കർണ്ണന്നു ഭവാൻ കാണിച്ചുകൊടുക്കൂ! മുഖ്യമായ കൈവേഗത്തോടെ അവനുമായി പോരാടൂ!

പാഞ്ചാലരിൽ ഇതാ സൂതപുത്രൻ ചൊടിച്ചേല്ക്കുന്നു. ധൃഷ്ടദ്യുമ്നന്റെ തേരിന്നുനേരെ അവന്റെ കൊടി കാണുന്നു. പാഞ്ചാലരെ അവൻ മുടിക്കുകയാണെന്ന് എനിക്കു തോന്നുന്നു. പാർത്ഥാ, നിന്നോടു ഞാൻ പ്രിയമായി ഒന്നു പറയുന്നു. ഹേ മന്നവാ! ധർമ്മരാജാവായ യുധിഷ്ഠിരൻ ജീവിക്കുന്നുണ്ട്. ഇതാ മഹാബാഹുവായ ഭീമൻ സൈന്യാഗ്രത്തിൽ തിരിച്ചു. സൃഞ്ജയപ്പടയും ശൈനേയനും ഭീമനോടു ചേർന്നു. ഭീമൻ ശക്തരായ പാഞ്ചാലന്മാരോടു ചേർന്നു. മുറിവേറ്റു ചോര ചാടുന്ന കൗരവപ്പട ഇതാ പിൻതിരിഞ്ഞു. ഭീമസേനന്റെ അമ്പേറ്റ് അവ ചിന്നിപ്പായുകയാണ്. സസ്യം നശിച്ച കൃഷിഭൂമി പോലെയായി, കൊയ്ത്തുകഴിഞ്ഞ പാടംപോലെയായി കൗരവപ്പട. ചോരയണിഞ്ഞ് കൗരവപ്പട കഷ്ടപ്പെടുന്നതു നോക്കൂ! തിരിഞ്ഞു നോക്കൂ! അർജ്ജുനാ, ഭീമനെ നോക്കൂ! അവൻ ചൊടിച്ച സർപ്പത്തെപ്പോലെ പടയെ ഓടിക്കുകയാണ്. താരങ്ങളും, സൂര്യചന്ദ്രന്മാരും കൊടികൾ തിളങ്ങുന്ന മഞ്ഞനിറത്തിലും, ചുവപ്പുനിറത്തിലും, കറുപ്പുനിറത്തിലും, വെളുപ്പുനിറത്തിലും പ്രശോഭിക്കുന്നു! വെൺകൊറ്റക്കുടകളും പ്രശോഭിക്കുന്നു! പൊന്നുകൊണ്ടും വെള്ളികൊണ്ടുമുള്ള കേതുക്കൾ വീഴ്ത്തപ്പെടുന്നു. ആനകളും, കുതിരകളും യുദ്ധഭൂമിയിൽ അടിച്ചു ചിതറുകയും ചെയ്യുന്നു. രഥികൾ തേർത്തടത്തിൽനിന്നു ചത്തുവീഴുന്നു! പിന്മാറാത്ത പാഞ്ചാലരുടെ എയ്തേറ്റ് ആളില്ലാതായ തേരും, ആനകളും, കുതിരകളും ഓടുന്നു! പാഞ്ചാലർ ശക്തരായ ധാർത്തരാഷ്ട്രരെ പാഞ്ഞേല്ക്കുന്നു! ഭീമസേനബലത്തെ ആശ്രയിച്ച് ദുർദ്ധർഷരായ ധനുർദ്ധരന്മാർ പ്രാണൻകളഞ്ഞും ശത്രുസൈന്യത്തോടു പോരാടുന്നു.

ഇതാ പാഞ്ചാലന്മാർ ആർത്തുവിളിക്കുന്നു. ശംഖുകൾ വിളിക്കുന്നു. പോരിൽ അമ്പെയ്ത് ഉടച്ച് പാഞ്ഞേല്ക്കുന്നു. ഇവരുടെ മാഹാത്മ്യം കാണുക! വിക്രമംകൊണ്ട് പാഞ്ചാലർ സിംഹം ആനകളോടെന്നപോലെ ധാർത്തരാഷ്ട്രന്മാരെ കൊല്ലുന്നു. ശസ്ത്രം കൈയിലില്ലാത്തവർ ശത്രുക്കളുടെ ശസ്ത്രംപിടിച്ചുപറിച്ച് അതുകൊണ്ട് അവരെക്കൊന്നു വിജയികളായി ആർക്കുകയാണ്. പല ശത്രുക്കളുടെ തലകളും വീഴ്ത്തപ്പെടുന്നു. തേര്, ആന, കുതിര,

വീരന്മാർ എല്ലാവരും പേരെടുത്തവരാണ്. ഇവരുടെ കീഴിലായി എല്ലായിടത്തും ധാർത്തരാഷ്ട്രന്മാരുടെ പെരുംപട, പാഞ്ചാലന്മാരാൽ, മാനസത്തിൽനിന്നു പറന്നു വന്ന ഹംസങ്ങളുടെ കൂട്ടത്താൽ ഗംഗ എന്നപോലെയായിത്തീർന്നു. പോരിൽ പാഞ്ചാലരെ തടുത്തുനിർത്തുവാൻ, കർണ്ണൻ കൃപൻ മുതലായവർ വൃഷങ്ങളെ വൃഷങ്ങൾ എന്നപോലെ ഉദ്യമിക്കുകയാണ്. ഭീമാസ്ത്രങ്ങളിൽ മുങ്ങിപ്പോയ ശത്രുക്കളായ അസംഖ്യം ധാർത്തരാഷ്ട്രരഥീന്ദ്രന്മാരെ, ധൃഷ്ടദ്യുമ്നൻ മുതലായവർ കൊല്ലുന്നു. ശത്രുക്കൂട്ടത്തെ തകർക്കുമാറ് ശരം വർഷിക്കുകയാണ് മാരുതി. ധാർത്തരാഷ്ട്രപ്പെരുംപട മുക്കാലും വിഷാദകലുഷിതരായിരിക്കുന്നു. രഥങ്ങളും, കുതിരകളും ആനകളും ഭയപ്പെട്ട് ഭീമസേനഭയത്താൽ ആർത്തരായിരിക്കുന്നു. പാർത്ഥാ, നോക്കൂ! ഭീമന്റെ നാരാചമേറ്റ് വീഴുന്ന ആനകളെ നോക്കൂ! വജ്രിയുടെ വജ്രമേറ്റു വീഴുന്ന പർവ്വതങ്ങൾപോലെ ചത്തു വീണുകിടക്കുന്നു! ഭീമസേനൻ എയ്ത ശരങ്ങളേറ്റ ആനകൾ തങ്ങളുടെ സൈന്യങ്ങളെത്തന്നെ മർദ്ദിച്ചു പായുന്നതു നോക്കൂ! പോരിൽ ജയിച്ച ഭീമൻ ഉല്ക്കടമായി അലറുന്ന സിംഹാരവം നീ കേൾക്കുന്നില്ലേ?

ഇതാ ഭീമനോട് ആനപ്പടയുമായി നിഷാദപുത്രൻ ഏല്ക്കുന്നത് നോക്കൂ! ക്രുദ്ധനായ അവൻ ദണ്ഡേന്തിയ അന്തകനെപ്പോലെ തോമരവുമായി അടുക്കുന്നു. തോമരമേന്തിയ അവന്റെ പൊക്കിയ കൈ അഗ്നിപോലെ തീക്ഷ്ണമായ പത്തു നാരാചങ്ങളാൽ ഇതാ അറുത്തു വീഴ്ത്തിക്കളഞ്ഞു! അവനെ കൊന്നതിന്നുശേഷം ഇതാ മറ്റ് ആനക്കൂട്ടത്തോട് മാരുതി ഏല്ക്കുന്നു.

കരിങ്കാർപോലെ നിറമുള്ള ആനക്കാർ ഇരിക്കുന്ന ആനകളെ വേൽ, തോമരം എന്നിവയാൽ കൊല്ലുന്ന ഭീമനെ നീ കണ്ടാലും! പാർത്ഥാ! നിന്റെ അഗ്രജനായ വൃകോദരൻ ഏഴാനകളെ കൊന്ന് വൈജയന്തിധ്വജത്തേയും അറുത്തു. പതിപ്പത്തു നാരാചത്താൽ ഓരോ ആനയേയും കൊന്നു. ഇപ്പോൾ ധാർത്തരാഷ്ട്രന്മാരുടെ ശബ്ദമൊന്നും കേൾക്കുന്നില്ല. പുരന്ദരസമനായ ഭീമൻ പോരിൽ തിരിച്ചിരിക്കുന്നു.

ദുര്യോധനന്റെ ആർത്തേല്ക്കുന്ന മൂന്നക്ഷൗഹിണിസൈന്യത്തെ ക്രുദ്ധനായ വൃകോദരൻ, നരസിംഹനായ ഭീമൻ, തടുത്തു.''

സഞ്ജയൻ പറഞ്ഞു: ''ഭീമസേനൻ ദുഷ്കരമായ ആ കർമ്മം ചെയ്തതുകണ്ട്, അവിടെയെത്തിയ അർജ്ജുനൻ ശേഷിച്ചവരെയൊക്കെ കൂരമ്പെയ്ത് നശിപ്പിച്ചുകളഞ്ഞു. പോരിൽ കൊല്ലപ്പെടുന്ന സംശപ്തകസൈന്യം പേടിച്ച് പത്തുദിക്കിലേക്കും പാഞ്ഞോടിക്കളഞ്ഞു. അവർ ഇന്ദ്രന്റെ അതിഥികളായി സ്വർഗ്ഗത്തിലേക്കുപോയി ശോകം തീർന്ന് അവിടെ വസിച്ചു.

പാർത്ഥനും രാജാവേ, നിശിതമായ ശരങ്ങൾകൊണ്ട് ധാർത്തരാഷ്ട്രന്റെ ചതുരംഗസൈന്യങ്ങളെ കൊന്നൊടുക്കി.''

**61. സങ്കുലയുദ്ധം - ഭീമൻ ദുര്യോധനനെ പിന്മടക്കുന്നു - ആനപ്പട തോറ്റോടുന്നു -** ധൃതരാഷ്ട്രൻ പറഞ്ഞു: ''ഭീമനും യുധിഷ്ഠിരനും തിരിച്ചപ്പോൾ, പാണ്ഡുസൃഞ്ജയന്മാർ എന്റെ സൈന്യങ്ങളെ കൊന്നുമുടിച്ചപ്പോൾ, സന്തോഷമൊക്കെപ്പോയി എന്റെ സൈന്യങ്ങൾ പാഞ്ഞ് സ്ഥലം വിട്ടപ്പോൾ, കൗരവന്മാർ എന്തുചെയ്തു? സഞ്ജയാ! അതും നീ എന്നോടു പറയൂ.''

സഞ്ജയൻ പറഞ്ഞു: ''മഹാഭുജനായ ഭീമനെക്കണ്ട് പ്രതാപവാനായ കർണ്ണൻ ക്രോധരക്താക്ഷനായി പാഞ്ഞുചെന്നേറ്റു. ഭീമനിൽ നിന്ന് നിന്റെ സൈന്യം പിൻതിരിഞ്ഞ് ഓടുന്നതു കണ്ടു കർണ്ണൻ അവരെ തടഞ്ഞുനിർത്തി. മഹാഭുജനായ അവൻ നിന്റെ ബലത്തെ നിർത്തിയതിന്നുശേഷം ദുർമ്മദരായ പാണ്ഡവന്മാരോടേറ്റു. പാണ്ഡവന്മാരിൽ മഹാരഥന്മാർ കർണ്ണനോട് എതിർത്തു അവർ പോരിൽ വില്ലിട്ടുലച്ച് ശരവർഷം തൂകി. ഭീമൻ, ശൈനേയൻ, ശിഖണ്ഡി, ജനമേജയൻ ബലവാനായ ധൃഷ്ടദ്യുമ്നൻ എന്നിവരും, എല്ലാ പ്രഭഞ്ജകന്മാരും, പാഞ്ചാലന്മാരും വിജയാശയോടെ ചുറ്റും നിന്റെ സൈന്യത്തെ സംക്രുദ്ധരായി പാഞ്ഞെതിർത്തു രാജാവേ!

അപ്രകാരംതന്നെ നിന്റെ ഭടന്മാരും പാണ്ഡവസൈന്യത്തെ ത്വരയോടുകൂടെ പാഞ്ഞെതിർത്ത് തമ്മിൽ കൊല്ലുവാൻ തന്നെ ആ മഹാരഥന്മാർ ശ്രമിച്ചു. ഹേ, പുരുഷവ്യാഘ്രാ! അപ്പോൾ നിന്റെ പട, തേർ, ആന, കുതിര, കാലാൾ, കൊടി എന്നിവചേർന്ന് അത്ഭുതകരമായ ഒരു കാഴ്ചയായി വിളങ്ങി.

ശിഖണ്ഡി കർണ്ണനോടേറ്റു. ധൃഷ്ടദ്യുമ്നൻ വൻപടയോടുകൂടി നിന്റെ പുത്രനായ ദുസ്സാസനനോടേറ്റു. നകുലൻ വൃഷസേനനോടേറ്റു. ധർമ്മരാജാവ് ചിത്രസേനനോടേറ്റു. ഉലൂകനോട് സഹദേവനും ഏറ്റു. ശൈനേയൻ ശകുനിയോടും, ദ്രൗപദേയർ കുരുക്കളോടും ഏറ്റു. അർജ്ജുനനോടു കിണഞ്ഞ് ദ്രോണപുത്രനും ഏറ്റു.

വില്ലാളിയായ യുധാമന്യുവിൽ ഗൗതമൻ ഏറ്റു. ബലവാനായ കൃതവർമ്മാവ് ഉത്തമൗജസ്സിലും ഏറ്റു. ഭീമൻ കൗരവന്മാരായ നിന്റെ പുത്രന്മാരിൽ ഏറ്റു. ഭീമൻ തനിച്ചാണു വലിയ പടയോടുകൂടിയ അവരോട് ഏറ്റത്.

ശിഖണ്ഡി കൂസൽകൂടാതെ സഞ്ചരിക്കുന്ന കർണ്ണനെ ഭീഷ്മാന്തകനായ അവൻ വിശിഖങ്ങൾ വിട്ട് തടുത്തു. തടുത്ത സമയത്ത് കോപത്താൽ ചുണ്ടുവിറച്ച കർണ്ണൻ നെറ്റിത്തടത്തിലായി ശിഖണ്ഡിയെ മൂന്നു ശരങ്ങൾ വിട്ടു. ആ ബാണങ്ങൾ ധരിച്ച് ശിഖണ്ഡി മൂന്നു ശൃംഗമുള്ള വെള്ളിക്കുന്നുപോലെ ശോഭിച്ചു.

കർണ്ണൻ എയ്ത ഏയ്ത്തേറ്റപ്പോൾ വില്ലാളിയായ ശിഖണ്ഡി തൊണ്ണൂറു കൂരമ്പുകൾ ആഞ്ഞ് കർണ്ണന്റെ നേരേ വിട്ടു. കർണ്ണൻ അവന്റെ കുതിരകളേയും മൂന്നു ശരങ്ങൾകൊണ്ട് സൂതനേയും, ക്ഷുരംകൊണ്ട് ധ്വജവും മഥിച്ചു.

കുതിര ചത്തതുകൊണ്ട് തേരുവിട്ടു കുതിച്ച് മഹാരഥനായ ശിഖണ്ഡി കോപിച്ച് കർണ്ണന്റെ നേരെ വേൽ ചാട്ടി. മൂന്നമ്പെയ്തത് കർണ്ണൻ ഖണ്ഡിച്ചു. പിന്നെ ഒമ്പതു കൂരമ്പുകൊണ്ട് ശിഖണ്ഡിയെ എയ്തു. കർണ്ണന്റെ ചാപത്തിൽനിന്നു പുറപ്പെട്ട ബാണങ്ങൾ ഒഴിവാക്കുവാനായി നരോത്തമനായ ശിഖണ്ഡി ഏറ്റവും മുറിവേല്ക്കുകയാൽ പിന്മാറി.

പിന്നെ കർണ്ണൻ പാണ്ഡവസൈന്യത്തെ, പഞ്ഞിക്കൂട്ടത്തെ ആഞ്ഞേറ്റ കൊടുങ്കാറ്റുപോലെ പറപ്പിച്ചു. നിന്റെ പുത്രൻ പീഡിപ്പിച്ചവനായ ധൃഷ്ടദ്യുമ്നൻ സ്തനാന്തരത്തിൽ ദുശ്ശാസനനെ മൂന്നമ്പെയ്തു. പിന്നെ അവന്റെ ഇടംകൈക്ക് ഒരമ്പെയ്തു. എയ്ത്തേറ്റപ്പോൾ അമർഷണനായ പാർഷതൻ, ഘോരമായ ബാണമേറ്റ് ഏറ്റവും അമർഷണനായി ചൊടിച്ച് ദുശ്ശാസനന്റെ നേരെ എയ്തു. പാർഷതൻ വിട്ട ബാണമെത്തുന്നതിന്നുമുമ്പായി മൂന്നു ശരങ്ങളെയ്ത് അവൻ മുറിച്ചു. പൊന്നണിഞ്ഞ ഏഴു ഭല്ലങ്ങൾ വേറെയും ആഞ്ഞുവിട്ട് ധൃഷ്ടദ്യുമ്നന്റെ കൈക്കും മാറത്തുമാഴ്ത്തി.

ഉടനെ പാർഷതൻ കോപിച്ച് അവന്റെ വില്ല് മൂർച്ചകൂടിയ കത്തിയമ്പുകൊണ്ടു മുറിച്ചു! അതുകണ്ടത്ഭുതപ്പെട്ട് ആളുകളാർത്തു. ഉടനെ മറ്റൊരു വില്ലെടുത്ത് നിന്റെ പുത്രൻ ചിരിച്ചുകൊണ്ട് ധൃഷ്ടദ്യുമ്നനെ ശരജാലം വിട്ടു തടുത്തു.

മഹാത്മാവായ നിന്റെ പുത്രന്റെ വിക്രമം കണ്ട് പോരിൽ യോദ്ധാക്കളും വാനിൽ അപ്സരസിദ്ധസംഘങ്ങളും വിസ്മയിച്ചു. അപ്പോൾ ശക്തിയെടുത്ത പോരാടുന്ന ധൃഷ്ടദ്യുമ്നൻ സിംഹം തടുത്ത. ആനയെപ്പോലെ, ദുശ്ശാസനനാൽ നിരുദ്ധനായിനിന്നു. അല്ലയോ പാണ്ഡുവിന്റെ അഗ്രജാ, പാഞ്ചാലർ തേര്, ആന, കുതിര എന്നിവയോടുകൂടി, സേനാപതിയെ രക്ഷിക്കുവാനായി, നിന്റെ പുത്രനെ തടുത്തു. നിന്റെ ആൾക്കാരും ശത്രുക്കളും തമ്മിൽ ഭീകരമായ പോരാട്ടമുണ്ടായി. വൃഷസേനൻ നകുലനിൽ അഞ്ചിരുമ്പമ്പ് അയച്ചു. അച്ഛന്റെ മുമ്പിൽനിന്ന് അവൻ വേറെ മൂന്നുശരങ്ങളുംവിട്ടു അപ്പോൾ നകുലൻ ചിരിച്ചുകൊണ്ട് വൃഷസേനനെ മൂർച്ചയേറിയ എഴുത്താണിയമ്പ് ഹൃദയത്തിലാ

ഴ്ത്തി. ശക്തനായ ശത്രു ആഞ്ഞെയ്തുവിട്ട ശത്രുകർശനനായ അവൻ ശത്രുവിൽ ഇരുപതും അഞ്ചും ശരങ്ങൾ ആഞ്ഞുവിട്ടു. ഉടനെ നരർഷഭന്മാരായ രണ്ടുപേരും ശരവർഷംകൊണ്ടു തമ്മിൽ മൂടി. അപ്പോൾ പടയുടെ മുകളിൽ ഇരുട്ടു പരന്നു. ധാർത്തരാഷ്ട്രപ്പട തകർന്നു.

ധാർത്തരാഷ്ട്രന്റെ പടയുടഞ്ഞ് ഓടുന്നതു കണ്ട് സൂതപുത്രൻ അടുത്തുചെന്നു തടുത്തു. കർണ്ണൻ തിരിച്ചപ്പോൾ നകുലൻ കുരുക്കളിൽ പാഞ്ഞുകയറി. കർണ്ണപുത്രൻ നകുലനെ പോരിൽ കൈവിട്ടൊഴിച്ച് കർണ്ണന്റെ ചക്രം കാത്തു.

ചൊടിച്ചേല്ക്കുന്ന ഉലൂകനെ സഹദേവൻ തടുത്തു പ്രതാപവനായ സഹദേവൻ നാല് അശ്വങ്ങളേയും കൊന്നു. അവന്റെ സാരഥിയേയും കാലപുരിയിലേക്കയച്ചു. ഉലൂകൻ വാഹനംവിട്ടു കുതിച്ച് വേഗത്തിൽ ത്രിഗർത്തപ്പടയിലേക്കു പാഞ്ഞു.

ശൈനേയൻ ശകുനിയെ ഇരുപതു കൂരമ്പെയ്തു. ഭല്ലത്താൽ കൊടിനുറുക്കി അവൻ ചിരിച്ചു. പോരിൽ കോപിച്ച് ശകുനി അവന്റെ ചട്ട പൊട്ടിക്കുകയും, കാഞ്ചനധ്വജം മുറിക്കുകയുംചെയ്തു. കൂരമ്പുകൊണ്ട് അവനെ സാത്യകി എതിർത്തെയ്തു. രാജാവേ, സാരഥിയേയും മൂന്നു ശരങ്ങളെയ്തു. അവന്റെ കുതിരകളേയും കൊന്ന് കാലപുരിയിലെത്തിച്ചു. അപ്പോൾ ശകുനി കുതിച്ചുചാടി പെട്ടെന്ന് ഉലൂകന്റെ തേരിൽക്കയറി. പോരാളിയായ സാതൃകിയുടെ അടുത്തുനിന്നുടനെ അവനെ മാറ്റുകയും ചെയ്തു. പോരിൽ ശൈനേയൻ നിന്റെ കൂട്ടരുടെ സൈന്യത്തിൽ ഊക്കോടെ പാഞ്ഞുകയറി. അപ്പോൾ പെരുംപട തകർന്നു.

ശൈനേയൻ എയ്യുന്ന ശരങ്ങളേറ്റ് മൂടുന്ന നിന്റെ പട പത്തു ദിക്കിലേക്കും പാഞ്ഞ് ഓരോ ദിക്കിൽ വീണു ചത്തു.

നിന്റെ പുത്രൻ ഭീമസേനനെ പോരിൽ തടുത്തു. ക്ഷണംകൊണ്ട് ഭീമൻ നിന്റെ പുത്രന്റെ കുതിര, സൂതൻ, രഥം, ധ്വജം എന്നിവയെല്ലാം തകർത്തു. രാജാവിന്റെ ഈ 'തകർച്ച' യിൽ ജനങ്ങൾ ഭീമനെ അഭിനന്ദിച്ചു. ഉടനെ ദുര്യോധനൻ ഭീമന്റെ മുമ്പിൽനിന്നു പിന്മാറി.

ഈ സന്ദർഭത്തിൽ കുരുക്കളെല്ലാം ഭീമന്റെ നേരെ പാഞ്ഞേറ്റു. 'ഭീമസേനനെ കൊല്ലുവിൻ! പിടിക്കുവിൻ!' എന്ന് അട്ടഹസിക്കുന്ന ആരവം മുഴങ്ങി.

യുധാമന്യു കൃപന്റെ നേരെ എയ്ത് വില്ലു ഖണ്ഡിച്ചു. ഉടനെ ശസ്ത്രധരോത്തമനായ കൃപൻ വേറെ ഒരു വില്ലെടുത്ത് യുധാമന്യുവിന്റെ കൊടി, കുട, സൂതൻ എന്നിവയെല്ലാം തകർത്തുവീഴ്ത്തി ഉടനെ മഹാരഥനായ യുധാമന്യു തേർവിട്ട് പിൻവാങ്ങി.

ഉഗ്രവീര്യനായ ഉത്തമൗജസ്സ് ഉഗ്രനായ ഭോജനെ, മാമല കാറിനാൽ എന്നപോലെ ശരവർഷംകൊണ്ട് മൂടി. ആ യുദ്ധം ഘോരരൂപമായി വളർന്നു.

അത്തരം ഒരു യുദ്ധം ഞാൻ ഇതിന്നുമുമ്പേ കണ്ടിട്ടുമില്ല; കേട്ടിട്ടുമില്ല കൃതവർമ്മാവ് ഉത്തമൗജസ്സിനെ യുദ്ധത്തിൽ, ഹൃദയത്തിൽ ആഞ്ഞെയ്തു. അതേറ്റ് അവൻ തേരിൽ ഇരുന്നുപോയി. ഉടനെ ആ രഥിശ്രേഷ്ഠനെ സൂതൻ രഥത്തിൽ കൊണ്ടുപോയി.

ഉടനെ കുരുസൈന്യങ്ങൾ മിക്കവാറും ഭീമനോടെതിർത്തു വന്നു. ദുശ്ശാസനനും ശകുനിയും ആനപ്പടയോടുകൂടി പാണ്ഡുപുത്രനെ വളയുകയും, ക്ഷുദ്രകങ്ങൾകൊണ്ട് താഡിക്കുകയും ചെയ്തു. അപ്പോൾ അമർഷിയായ ദുര്യോധനനെ ഭീമസേനൻ അമ്പുകൊണ്ട് ശക്തിയായി പ്രഹരിച്ചു. ദുര്യോധനൻ രംഗംവിട്ട് ഓടി. ഉടനെ ഭീമൻ ആനപ്പടയോടേറ്റു. ഊക്കോടെ പാഞ്ഞുവരുന്ന ആനപ്പടകണ്ടു ചൊടിച്ച് ദിവ്യാസ്ത്രം ഉടനെ പ്രയോഗിച്ചു. വജ്രത്താൽ ഇന്ദ്രൻ ദൈത്യരെയെന്നപോലെ ആനയെ ആനയെക്കൊണ്ടുതന്നെ അടിച്ചു.

ഇയ്യാമ്പാറ്റകളാൽ അഗ്നിയെ എന്നപോലെ, ആകാശത്തെ, ശരങ്ങളാൽ, ആനക്കൂട്ടച്ചത്തെത്തകർത്ത് വൃകോദരൻ മൂടി. ഉടനെ ഒന്നിച്ചെതിർക്കുന്ന അസംഖ്യം ഗജസംഘത്തെ മാരുതപുത്രൻ കാർക്കൂട്ടത്തെ കൊടുങ്കാറ്റെന്നപോലെ അടിച്ചുതകർത്തു. മണിജാലങ്ങളും, സ്വർണ്ണജാലങ്ങളുമായ കോപ്പുകൾ അണിയുന്ന ആനകൾ യുദ്ധത്തിൽ മിന്നലണിഞ്ഞ കാറുകൾപോലെ ശോഭിച്ചു. രാജാവേ, ഭീമൻ കൊല്ലുന്ന കൊമ്പനാനകൾ പാഞ്ഞു. ഹൃദയം പിളർന്നു ചില കൊമ്പനാനകൾ വീണുപോയി. തകർന്ന മലകൾപോലെ ആനകൾ വീഴുന്നതും, വീണു കിടക്കുന്നതുമായി കാണപ്പെട്ടു. അവയെക്കൊണ്ട് മന്നിടം ശോഭിച്ചു. രത്നമണിഞ്ഞ് ദീപ്തിയോടുകൂടിയ ആനക്കാർ, പുണ്യം ക്ഷയിച്ച ഗ്രഹങ്ങൾ എന്നപോലെ താഴെവീണു. അങ്ങനെ മന്നിടം ശോഭിച്ചു. കന്നംപൊട്ടിയ ആനകൾ, മസ്തകംവിണ്ട ആനകൾ, പോരിൽ ഭീമന്റെ ശരങ്ങളേറ്റു പാഞ്ഞുഴന്ന് അലഞ്ഞു. മലപോലെയുളള ചില ആനകൾ പേടിച്ചും, ചിലവ ചോരകക്കിയും, അമ്പ് ദേഹത്തിൽ തറച്ച് ധാതുശൈലങ്ങൾപ്പോലെ കാണപ്പെട്ടു. അകിലും ചന്ദനവും പൂശി, വലിയ സർപ്പത്തെപ്പോലെ, ഭീമന്റെ വില്ലുലയ്ക്കുന്ന കൈകൾ കാണപ്പെട്ടു. അവന്റെ ശരത്തിന്റ ഞാണൊലി ഇടിവെട്ടുന്നതുപോലെ കേട്ടു പേടിച്ച് മലമൂത്രങ്ങൾ വിട്ട് ആനകൾ പത്തുദിക്കിലേക്കും ഓടി.

ധീമാനായ ഭീമൻ ഒറ്റയ്ക്കുചെയ്ത ആ കടുംക്രിയകൾ രാജാവേ, ഭൂതസംഹാരിയായ രുദ്രൻ ചെയ്യുന്ന കർമ്മംപോലെയായി."

**62. സങ്കുലയുദ്ധം - ധർമ്മപുത്രനെ ജീവനോടെ പിടിക്കുവാൻ കൗരവന്മാർ ശ്രമിക്കുന്നു, കേകയർ രാജാവിനെ രക്ഷിക്കുന്നു** - സഞ്ജയൻ പറഞ്ഞു: "കൃഷ്ണനൻ നടത്തുന്ന ശ്വേതാശ്വങ്ങളെ പൂട്ടിയ രഥത്തിൽ ശ്രീമാനായി വിളങ്ങുന്ന അർജ്ജുനൻ അവിടെ എത്തി. കുതിരകൾ ഉയരുമാറ് നിന്റെ സൈന്യത്തെ ഫൽഗുനൻ പോരിൽ കാറ്റ് സമുദ്രത്തെയെന്നപോലെ ഇളക്കിമറിച്ചു. നിന്റെ പുത്രനായ സുയോധനൻ ശ്വേതാശ്വൻ ഉന്മത്തനായി നില്ക്കുന്ന സമയത്ത്, പകുതിപ്പടയോടുകൂടി കോപത്തോടെ ചെന്ന്, ധർമ്മപുത്രൻ അടുക്കുന്ന സമയം വളഞ്ഞു. പാണ്ഡവനിൽ എഴുപത്തിമൂന്നു ശരങ്ങളെയ്തു. ആ പ്രയോഗത്തിൽ കുന്തീപുത്രനായ യുധിഷ്ഠിരൻ വല്ലാതെ ചൊടിച്ചു അവൻ മുപ്പതു ഭല്ലങ്ങൾ നിന്റെ പുത്രനിൽ പ്രയോഗിച്ചു. ഉടനെതന്നെ യുധിഷ്ഠിരനെ പിടിക്കുവാൻ പാഞ്ഞെത്തി.

ശത്രുക്കളുടെ ദുസ്വഭാവമറിഞ്ഞ മഹാരഥന്മാർ ആ കൗന്തേയനെ, ധർമ്മരാജാവിനെ, കാക്കുവാനായി പാഞ്ഞെത്തി. ധൃഷ്ടദ്യുമ്നൻ, നകുലൻ, സഹദേവൻ എന്നിവർ അക്ഷൗഹിണിസൈന്യവുമായി ധർമ്മജന്റെ സമീപത്തെത്തി. ഉടനെ ഭീമനും ജ്യേഷ്ഠനെ രക്ഷിക്കുവാൻ ഓടിവന്നു.

ആ വില്ലന്മാരെയെല്ലാം വൈകർത്തനനായ കർണ്ണൻ ശരവർഷംകൊണ്ട് വരുന്നവരവിൽത്തന്നെ തടുത്തു. ശരൗഘങ്ങൾ വർഷിക്കുന്ന അവർ തോമരങ്ങൾ വിട്ടു. മഹായത്നങ്ങൾ ചെയ്തിട്ടും കർണ്ണന്റെ നേരെ നോക്കുവാൻ അവർ ശക്തരായില്ല. ആ ധനുർദ്ധരന്മാരെയെല്ലാം സർവ്വശസ്ത്രാസ്ത്രപാരഗനായ കർണ്ണൻ ശരവർഷംകൊണ്ടു തടുത്തു.

മഹാശയനായ സഹദേവൻ കൈവേഗത്തോടെ ഇരുപതു ശരങ്ങൾ ദുര്യോധനന്റെമേൽ എതിർത്തെയ്തു. സഹദേവന്റെ എയ്ത്തേറ്റ ദുര്യോധനൻ മനയോല ചാടുന്ന അചലതുല്യം ശോഭിച്ചു. മദംചാടുന്ന ആനപോലെ ചോരയിലാറാടി.

കൂരമ്പേറ്റ നിന്റെ പുത്രനെക്കണ്ട് രഥിപ്രവരനായ കർണ്ണൻ പാഞ്ഞടുത്തു. ആ നിലയിൽ ദുര്യോധനനെ കണ്ട് ശീഘ്രാസ്ത്രങ്ങളെയ്ത് ധർമ്മജന്റേയും പാർഷതന്റേയും സൈന്യങ്ങളെ കൊന്നൊടുക്കി.

ആ മഹാത്മാവു കൊല്ലുന്ന യുധിഷ്ഠിരസൈന്യം പെട്ടെന്നു കർണ്ണന്റെ ബാണത്താൽ ആർത്തരായി പാഞ്ഞുപോയി.

കർണ്ണന്റെ വില്ലിൽനിന്നെത്തുന്ന പലമാതിരി ശരങ്ങൾ കടയിൽ തലതൊട്ടു നിരന്നു നിരന്ന് ഒപ്പം പാഞ്ഞത്തി. ആകാശത്ത് ശരജാലം തമ്മിൽ മുട്ടിസഞ്ചിരിക്കെ, തമ്മിലുരസി തീ പുറപ്പെട്ടു. പത്തുദിക്കിലും ഇയ്യാംപാറ്റകൾപോലെ പാഞ്ഞെത്തുന്ന ശരങ്ങൾ ശത്രുശരീരങ്ങളിൽ കയറുന്നവിധം കർണ്ണൻ എയ്തു. രക്തചന്ദനം പൂശിയ സ്വർണ്ണക്കോപ്പണിഞ്ഞ കൈകൾ, മാറിമാറി കർണ്ണൻ മഹാസ്ത്രത്തെ വിട്ടുകൊണ്ടുലച്ചു. എല്ലാ ദിക്കും അവൻ ശരജാലത്താൽ മയക്കി. ധർമ്മപുത്രനെ കർണ്ണൻ പീഡപ്പെടുത്തി. അപ്പോൾ ക്രുദ്ധനായ യുധിഷ്ഠിരൻ ഒമ്പതു ദൃഢമായ കൂരമ്പ് കർണ്ണനിൽ ആഞ്ഞെയ്തു.

ആ യുദ്ധം ബാണജാലങ്ങൾകൊണ്ട് കൂരിരുട്ടുണ്ടാക്കി; ഘോരദർശനമായി. നിന്റെ കൂട്ടരുടെ ഇടയിൽനിന്ന് ഹാ! ഹാ! ശബ്ദം മുഴങ്ങി. അത്തരത്തിൽ കഠിനമായി ധർമ്മപുത്രൻ സൈന്യത്തെ മുടിച്ചു.

തേച്ചു മൂർച്ചകൂട്ടിയ കങ്കപത്രശരങ്ങൾകൊണ്ടും അനേകം തരത്തിലുളള ഭല്ലങ്ങൾകൊണ്ടും ശക്തി, ഋഷ്ടി, മുസലം എന്നിവകൊണ്ട് ഏതേതിടത്ത് ആ ധർമ്മശീലൻ തന്റെ ദൃഷ്ടി അയച്ചുവോ, അതാതിടത്ത് നിന്റെ കൂട്ടർ ചിതറിപ്പോയി. രാജാവേ, ധർമ്മരാജാവായ യുധിഷ്ഠിരനിൽ കർണ്ണൻ വല്ലാതെ കോപിച്ചു. നാരാചം, വത്സദന്തം, അർദ്ധചന്ദ്രം എന്നീ ബാണങ്ങളാൽ രണത്തിൽ അമർഷിയും, ക്രോധവാനും, രോഷത്താൽ ചുണ്ടുവിറയ്ക്കുന്നവനുമായ ആ അമേയാത്മാവ് ശരങ്ങൾ വർഷിച്ച് ധർമ്മജനിൽ പാഞ്ഞേറ്റു. ആ ധർമ്മപുത്രൻ അവനിലും സ്വർണ്ണപുംഖശരങ്ങൾകൊണ്ട്, മാറത്ത് മൂന്നു ഭല്ലം, പാണ്ഡവരാജാവിൽ എയ്തു. കർണ്ണൻ ഏറ്റവും പീഡചെയ്ത ധർമ്മരാജാവ് തേർത്തട്ടിൽ ഇരുന്നുപോയി. 'പോവുക' എന്നു സൂതനോടു പറഞ്ഞു. ഉടനെ രാജാക്കന്മാരോടുകൂടിയ ധാർത്തരാഷ്ട്രന്മാർ ആർപ്പുവിളിച്ച്'പിടിക്കുവിൻ! രാജാവിനെ പിടിക്കുവിൻ, കുതിക്കുവിൻ!' എന്നു ബഹളംകൂട്ടി ചുറ്റും പാഞ്ഞുകൂടി. ആയിരത്തെഴുന്നൂറ് ശസ്ത്രധരരായ കേകയന്മാർ പാഞ്ചാലരോടുകൂടി രാജാവേ, അപ്പോൾ ധാർത്തരാഷ്ട്രരെ തടുത്തു.

ആ മഹാബഹളമായ പോര് ഭീഷണമായി വളരുന്ന സമയത്ത് ദുര്യോധനൻ ഭീമനുമായി ഏറ്റുമുട്ടി."

## 63. ധർമ്മാപയാനം – കർണ്ണശരമേറ്റ് അവശനായ യുധിഷ്ഠിരൻ ശിബിരത്തിലെത്തി കിടക്കയിൽ വീഴുന്നു

**വീഴുന്നു** സഞ്ജയൻ പറഞ്ഞു: "കർണ്ണനും ആ കേകയരഥീന്ദ്രന്മാരെ, മുൻപിട്ടു നില്ക്കുന്ന വില്ലാളിവീരന്മാരെ, ശരജാലംകൊണ്ടു തകർത്തു. കർണ്ണനെ തടുക്കുന്നതിന്നു ശ്രമിച്ച അഞ്ഞൂറു തേരുകളെ കർണ്ണൻ തകർത്തുവിട്ടു. പോരിൽ കർണ്ണനോടേറ്റ്, അവൻ അസഹ്യനാണെന്ന് അനുഭവിച്ചറിഞ്ഞ ഭടന്മാർ ഭീമന്റെ പാർശ്വത്തിൽ രക്ഷനേടി. ശരജാലംകൊണ്ട് അനേകം മട്ടിൽ ആ തേർക്കൂട് ഉടച്ച് കർണ്ണൻ ഒറ്റത്തേരുമായി ധർമ്മജന്റെ അടുത്തെത്തി. അമ്പേറ്റ് ഏറ്റവും വ്രണപ്പെട്ട് കൈനിലയിലേക്കു മടങ്ങുന്ന യുധിഷ്ഠിരൻ മാദ്രേയന്മാരെ മുമ്പും പിമ്പും നടത്തിപ്പോകുമ്പോൾ ആ വിഷാദകലുഷിതനായ വീരനെ ഓടിച്ചെന്ന് കർണ്ണൻ ദുര്യോധനന്റെ ഹിതത്തിന്നുവേണ്ടി തടുത്ത് മൂർച്ചകൂടിയ മൂന്നു ശരങ്ങളെയ്തു. സൂതപുത്രനെ രാജാവും സ്തനാന്തരത്തിൽ മൂന്നു ശരങ്ങളെയ്തു സാരഥിയെ മൂന്നു ശരങ്ങളെയ്തു. നാലു ശരങ്ങൾ കുതിരകളേയും എയ്തു. ഉടനെ രാജാവിനെ കാക്കുന്ന മാദ്രേയന്മാർ, രാജാവിനെ കൊല്ലാതിരിക്കുവാൻവേണ്ടി കർണ്ണനോടെതിർത്തു. അവർ വെവ്വേറെ ശരവർഷങ്ങൾ കർണ്ണനിൽ വർഷിച്ചു. സഹദേവനും, നകുലനും ഏറ്റവും പ്രയത്നപ്പെട്ടു പ്രതാപവാനായ സൂതപുത്രൻ അവരേയും എതിർത്തെയ്തു. മൂർച്ചകൂടിയ രണ്ടു ഭല്ലംകൊണ്ട് ആ യോഗ്യരേയും പ്രഹരിച്ചു. വാലു കറുത്തതും, കൊമ്പിന്റെ നിറമുള്ളതും, മനോവേഗമുള്ളതുമായ കുതിരകളെ, ധർമ്മജന്റെ കുതിരകളെ, കർണ്ണൻ കൊന്നു. വേറെ ഒരു ഭല്ലംകൊണ്ട് രാജാവിന്റെ മുടിച്ചാർത്ത് കർണ്ണൻ വീഴ്ത്തി; ആ മഹേഷ്വാസൻ ചിരിച്ചു. അപ്രകാരംതന്നെ കർണ്ണൻ നകുലന്റെ കുതിരകളേയും കൊന്നു. ധീമാനായ മാദ്രീപുത്രന്റെ വില്ലും നുറുക്കി.

കുതിര ചത്ത്, മുറിവേറ്റുവലയുന്ന പാണ്ഡവന്മാർ രണ്ടുപേരും ഭ്രാതാവായ സഹദേവന്റെ തേരിൽ പിടിച്ചുകയറി.

തേർ നഷ്ടപ്പെട്ട അവരെക്കണ്ട് അരിമർദ്ദനനായ ശല്യനമ്മാവന് അവരോട് അലിവുതോന്നി. മദ്രരാജാവായ അമ്മാവൻ കർണ്ണനോടു പറഞ്ഞു: 'എടോ കർണ്ണാ! നീ ഇപ്പോൾ പൊരുതേണ്ടത് ഫൽഗുനനോടാണ്. എന്തിനാണ് ധർമ്മജനോടു നീ ചൊടിച്ചേല്ക്കുന്നത്? ശസ്ത്രവും, അസ്ത്രവും, ആവനാഴിയും, ചട്ടയുമൊക്കെ ക്ഷയിച്ചതിന്നുശേഷം ശത്രുവീരന്മാരുടെ അസ്ത്രമേറ്റു തളർന്ന സാരഥിയോടുകൂടി, പിന്നെ നീ പാർത്ഥനോടു ചെന്ന് ഏറ്റാൽ നീ പരിഹാസത്തിന് പാത്രമാകും. ഉള്ള ശക്തി പാഴാക്കാതിരിക്കുക' ഇപ്രകാരം ശല്യൻ യുദ്ധത്തിൽ കർണ്ണനോടു പറഞ്ഞു. എന്നാലും കർണ്ണൻ ചൊടിച്ച് എട്ടു ശരങ്ങൾ ധർമ്മപുത്രനെ എയ്തു. മാദ്രീപുത്രന്മാരിലും കൂരമ്പെയ്തു. സൂതപുത്രൻ അവരെയെല്ലാം ചിരിച്ച് അമ്പെയ്തു പിൻതിരിപ്പിച്ചു.

ശല്യൻ പിന്നേയും ചിരിച്ച് കർണ്ണനോട്, അവൻ ധർമ്മപുത്രന്റെ വധത്തിന്നായി ഒരുങ്ങി ക്രുദ്ധനായി നില്ക്കുന്നതു കണ്ട് പറഞ്ഞു. 'ധാർത്തരാഷ്ട്രൻ നിന്നെ എന്തിനാണ് ഇമ്മാതിരി മാനിച്ചുപോന്നത്, ആ പാർത്ഥനെ കൊല്ലൂ കർണ്ണാ! എന്തിനാണ് ധർമ്മജനെ കൊല്ലുന്നത്? കൃഷ്ണാർജ്ജുനന്മാർ വിളിക്കുന്ന രണ്ടു ശംഖിന്റേയും മഹാസ്വനം ഇടിവെട്ടുന്നമാതിരി കേൾക്കുന്നു. വില്ലിന്റെ ഘോഷവും കേൾക്കുന്നു. ഇതു രഥികളെ ബാണവർഷംകൊണ്ട് അർജ്ജുനൻ കൊല്ലുന്ന സ്വനമാണ്. അവൻ സൈന്യങ്ങളെ ഗ്രസിക്കുകയാണ്. കർണ്ണാ! നീ അവനെ ചെന്നു കാണുക! യുധാമന്യുവും, ഉത്തമൗജസ്സുമാണ് ആ വീരന്റെ പിൻപുറം കാക്കുന്നവർ. വീരനായ സാത്യകി ഇടംചക്രം കാക്കുന്നു, വലംചക്രം ധൃഷ്ടദ്യുമ്നനും കാക്കുന്നു. ധാർത്തരാഷ്ട്രരാജാവുമായി ഭീമൻ പൊരുതുന്നു. നാമെല്ലാവരും കാൺകെ ഭീമൻ അവനെ കൊല്ലാത്തവിധം പോയി കാക്കുകയാണ് ഇപ്പോൾ വേണ്ടത്. ഹേ കർണ്ണാ! നമ്മുടെ രാജാവ് ആപത്തിൽനിന്നു വിട്ടുപോകാവുന്നവിധം നാം ചെയ്യുക. നോക്കൂ! അവനെ ഇതാ ഭീമൻ ഗ്രസിച്ചിരിക്കുന്നു! ഭീമൻ പോരിൽ വിളങ്ങുന്നവനാണ്! ഇപ്പോൾ ഒഴിഞ്ഞുപോന്നാൽ അതു നിനക്ക് ഒരു തടുതമുണ്ടാക്കും. ഏറെ സംശയത്തിൽപ്പെട്ടിരിക്കുന്ന അവനെ പ്പോയി രക്ഷിക്കുക. മദ്രേയന്മാരേയോ, ധർമ്മജനേയോ കൊന്നിട്ടെന്തുകാര്യം?' ഇപ്രകാരം ശല്യൻ പറഞ്ഞതു കേട്ട് കർണ്ണൻ നോക്കിയപ്പോൾ ഭീമൻ ഗ്രസിക്കുന്ന ദുര്യോധനനെ കണ്ടു. രാജാവിന്റെ രക്ഷയ്ക്ക് ശല്യൻ പറഞ്ഞതനുസരിച്ച് കർണ്ണൻ ധർമ്മജനേയും, മാദ്രേയന്മാരേയും വിട്ട് നിന്റെ പുത്രനെ കാക്കുന്നതിന്നുവേണ്ടി ആ വീര്യവാൻ പാഞ്ഞുപോന്നു. ശല്യൻ ഓടിക്കെ ആകാശത്തിൽ പറക്കുന്നപോലെ കുതിരകൾ പാഞ്ഞു.

കർണ്ണൻ പോയപ്പോൾ യുധിഷ്ഠിരൻ പാഞ്ഞോടുന്ന സഹദേവന്റെ രഥത്തിലിരുന്ന് പിൻവാങ്ങി. സഹജന്മാരോടൊപ്പം ലജ്ജിതനായി. രാജാവ് അമ്പേല്ക്കുകയാൽ ക്ഷതാംഗനായി ക്ഷീണിച്ച് കൈനിലയിലെത്തി. തേർവിട്ടിറങ്ങി രാജാവ് മെത്തയിൽപ്പോയി കിടന്നു. ശല്യങ്ങൾ കളഞ്ഞ് ഹൃദയത്തിൽ വർദ്ധിച്ച ആധിയോടുകൂടി രാജാവ് ഭ്രാതാക്കളായ മാദ്രേയന്മാരോടു പറഞ്ഞു: –പാണ്ഡുപുത്രന്മാരേ, നിങ്ങൾ വേഗം ഭീമന്റെ സേനയിൽച്ചെല്ലുവിൻ! ഭീമൻ മേഘംപോലെ ഗർജ്ജിച്ചു പൊരുതുന്നുണ്ട്.' ധർമ്മജന്റെ വാക്കുകേട്ട് രഥിപുംഗവനായ നകുലൻ മറ്റൊരു തേരിൽക്കയറി പാഞ്ഞു. സഹദേവനും, തന്റെ തേരോടിച്ചു പോയി.

അരികർശനന്മാരായ ആ ഭ്രാതാക്കൾ രണ്ടുപേരും അതിവേഗത്തിൽപ്പായുന്ന കുതിരകളെപ്പൂട്ടിയ രഥങ്ങളാൽ ഭീമന്റെ പടയിൽ ഒപ്പം ചെന്നുനിന്നു."

**64. ധർമ്മരാജശോധനം - അശ്വത്ഥാമാവും അർജ്ജുനനും തമ്മിൽ പൊരിഞ്ഞ യുദ്ധം** - സഞ്ജയൻ പറഞ്ഞു: "വളരെ രഥിവീരന്മാരോടുകൂടി ദ്രോണപുത്രൻ പാർത്ഥൻ നില്ക്കുന്ന ദിക്കിലേക്കു പാഞ്ഞുചെന്നു. കൃഷ്ണന്റെ സഹായത്തോടുകൂടിയ പാർത്ഥൻ പാഞ്ഞെത്തുന്ന ദ്രൗണിയെ, സമുദ്രത്തെ കരയെന്നപോലെ തടുത്തു. പ്രതാപവാനായ ദ്രോണപുത്രൻ കൃഷ്ണാർജ്ജുനന്മാരെ ശരവർഷം കൊണ്ടു മൂടി. കൃഷ്ണാർജ്ജുനന്മാരെ മൂടിയതു കണ്ടപ്പോൾ മഹാരഥന്മാരായ പാണ്ഡവന്മാരും കൗരവന്മാരും ഈ അത്ഭുതം നോക്കിനിന്നു. ഉടനെ അർജ്ജുനൻ ഒട്ടും കൂസാതെ ചിരിച്ചുകൊണ്ട് ദിവ്യാസ്ത്രമെടുത്തു. ആ ദിവ്യാസ്ത്രയുദ്ധത്തിൽ ആ ബ്രാഹ്മണൻ തടുത്തു. പോരിൽ തന്നെ കൊല്ലുവാൻ ഏതേത് അസ്ത്രം അർജ്ജുനൻ തൊടുത്തുവോ, അതാത് അസ്ത്രം മഹേഷാസനായ ദ്രോണപുത്രൻ അടക്കിനിർത്തി. അസ്ത്രയുദ്ധം ഭീഷണമായി നടക്കുമ്പോൾ വായ്തുറന്ന അന്തകനെപ്പോലെ ദ്രൗണിയെ കാണുമാറായി. ദിക്കും, വിദിക്കും അവൻ അമ്പെയ്തു മൂടി. വലംകൈക്കു വാസുദേവനെ അവൻ എയ്തു. ആ വമ്പന്റെ കുതിരകളെയെല്ലാം അർജ്ജുനൻ കൊന്നു. പോർക്കളത്തിൽ ചോര ചാടി ഭയങ്കരമായി തിരയടിച്ചു. ജീവലോകത്തെ പരലോകത്തിലെത്തിക്കുന്ന ചോരപ്പുഴ ഒഴുക്കി.

തേരോടുകൂടിയ ദ്രൗണിയുടെ തേരാളികളെല്ലാം പാർത്ഥന്റെ ചാപത്തിൽനിന്നു പുറപ്പെട്ട ബാണപ്രവാഹത്തിൽ കൊല്ലപ്പെട്ടവരായി. പാർത്ഥന്റെ ദാരുണമായ ആ യുദ്ധത്തിൽ ദ്രൗണി ശത്രുക്കളുടെ രക്തംകൊണ്ട് ഒരു പുഴതന്നെ സൃഷ്ടിച്ചു. അതിരുവിട്ടു പൊരുതുന്ന സേനകൾ അങ്ങുമിങ്ങും പാഞ്ഞുപോയി. കൊല്ലപ്പെട്ട കുതിരകൾ, സൂതന്മാർ, തേർക്കൂട്ടങ്ങൾ, മേലാൾ ചത്ത കുതിരകൾ, മേലാൾ ചത്ത ആനകൾ, ആന ചത്ത ആനക്കാർ അങ്ങനെ പോരിൽ പാർത്ഥൻ ഘോരമായ ജനക്ഷയം വരുത്തി. പാർത്ഥന്റെ ചാപത്തിൽ നിന്നു പുറപ്പെടുന്ന ബാണമേറ്റ് രഥിക്കൂട്ടം ചത്തുവീണു. കടിഞ്ഞാൺപോയി അങ്ങുമിങ്ങും പാഞ്ഞ് കുതിരകൾ ഉഴന്നു. പോരിൽ പ്രശോഭിക്കുന്ന പാർത്ഥന്റെ ആ കർമ്മംകണ്ട് വീര്യവാനായ ദ്രൗണി പാർത്ഥന്റെ നേരെ പാഞ്ഞുചെന്നു.

പൊന്നണിഞ്ഞ വലിയ വില്ലെടുത്തുലച്ച് ചുറ്റും കൂരമ്പു നിറയെ ദ്രോണപുത്രൻ വർഷിച്ചു. വീണ്ടും അർജ്ജുനനെ ദ്രൗണി ആഞ്ഞെയ്തു. അമ്പ് വക്ഷോദേശത്തിൽ ഗാഢമായി, നിർഭയമായി താഡിച്ചു. ദ്രൗണി എയ്ത എയ്ത്തേറ്റ് ഉദാരബുദ്ധിയായ ഗാണ്ഡീവി ഉടനെ ശരവൃഷ്ടികൊണ്ട് പോരിൽ ദ്രൗണിയെ മൂടി. അവന്റെ വില്ലറുത്തു. വില്ലറ്റ അവൻ വജ്രംപോലുള്ള പരിഘം എടുത്ത് കിരീടിയുടെ നേർക്ക് എറിഞ്ഞു. പൊന്നണിഞ്ഞ ആ പരിഘം ആഞ്ഞെത്തുന്ന സമയത്ത് ഉടനെതന്നെ പാണ്ഡവൻ അതു ചിരിച്ചുംകൊണ്ടു മുറിച്ചു. പാർത്ഥന്റെ ശരമേറ്റ് ആ പരിഘം മുറിഞ്ഞ് വജ്രമേറ്റ പർവ്വതംപോലെ നിലത്തു വീണു. ഉടനെ ദ്രോണപുത്രൻ കോപിച്ച് ഐന്ദ്രം എന്ന അസ്ത്രമെടുത്ത് ബീഭത്സുവിന്റെ നേരെ വിട്ടു.

അവൻ വിട്ട ഇന്ദ്രജാലപ്രയോഗം പാർത്ഥൻ കണ്ടു. ഉടനെ ഗാണ്ഡീവം വില്ലെടുത്ത് അതിനെ മഹേന്ദ്രാസ്ത്രമയച്ചു തകർത്തു. പാർത്ഥൻ ക്ഷണംകൊണ്ട് ദ്രോണപുത്രന്റെ മഹേന്ദ്രജാലത്തോടുചേർന്ന തേർതകർത്ത് ദ്രൗണിയെ ശരംകൊണ്ടു മൂടി. ദ്രൗണി പാർത്ഥശരങ്ങളേറ്റ് കുഴങ്ങി. പാണ്ഡവന്റെ ബാണവർഷം അതിലംഘിച്ച് ദ്രോണപുത്രൻ ശരങ്ങളാൽ തന്റെ യോഗ്യത കാട്ടിക്കൊടുത്തു. നൂറുശരങ്ങൾ കൃഷ്ണനേയും, നൂറു ക്ഷുദ്രകം പാർത്ഥനേയും എയ്തു. ഉടനെ പാർത്ഥൻ നൂറു ബാണങ്ങൾകൊണ്ട് ഗുരുപുത്രന്റെ മർമ്മം പിളർന്നു. കുതിരകൾ, സാരഥി, വില്ല്, ഞാണ് എന്നിവയെല്ലാം നിന്റെ ഭടന്മാർ കാൺകെ തകർത്തു.

മർമ്മംതോറും ദ്രൗണിയെ ശത്രുജിത്തായ അർജ്ജുനൻ എയ്തു. ഭല്ലംകൊണ്ട് അവന്റെ സൂതനേയും വീഴ്ത്തി. ഉടനെ അശ്വങ്ങളെ അവൻ പിടിച്ചുനിർത്തി. കൃഷ്ണന്മാരെ ശരവർഷം കൊണ്ടു മൂടി. അതിൽ ദ്രൗണിയുടെ വിക്രമം അത്ഭുതകരമായി കണ്ടു. അശ്വങ്ങളെ പിടിച്ചും പാർത്ഥനുമായി പോരാടിയതിൽ യോധന്മാരൊട്ടുക്കും അവന്റെ മഹത്ത്വത്തെ പൂജിച്ചു.

അപ്പോൾ ബീഭത്സു ചിരിച്ച് പോരിൽ ദ്രോണപുത്രന്റെ കുതിരയുടെ കടിഞ്ഞാണ് കത്തിയമ്പുകളാൽ അറുത്തു. അപ്പോൾ കുതിരകൾ ശരവേഗത്തിന്റെ വേദന സഹിക്കാതെ ഓടിക്കളഞ്ഞു. ഉടനെ നിന്റെ സൈന്യത്തിൽനിന്നു ഘോരമായ ആരവം പൊങ്ങി. പാണ്ഡവന്മാർ വിജയികളായി നിന്റെ സൈന്യത്തിൽ പാഞ്ഞുകയറി. അവർ ചുറ്റും തീക്ഷ്ണമായ ബാണങ്ങൾ വർഷിച്ചു. പാണ്ഡവന്മാർ ധാർത്തരാഷ്ട്രന്റെ പെരുംപട ഭേദിച്ചു. അവർ വീണ്ടും വീണ്ടും കൗരവപ്പടയെ ഉടച്ചു. ചിത്രയുദ്ധശീലരായ നിന്റെ മക്കളൊക്കെ കണ്ടുനിന്നു.

ഉടനെ ശകുനിയും കർണ്ണനും തടഞ്ഞിട്ടും നിന്റെ പുത്രന്മാർ പടക്കളത്തിൽ നില്ക്കുവാനാകാതെ പാഞ്ഞു. അവർ കഠിനമായ പീഡയേറ്റ് അവശരായി.

ചുറ്റും പാഞ്ഞോടുന്ന യോദ്ധാക്കളാൽ നിന്റെ പട ആകുലപ്പെട്ട് ഭയപ്പെട്ടുപോയി. നിൽക്കൂ! നിൽക്കൂ! എന്നു സൂതപുത്രൻ വിളിച്ചു പറഞ്ഞു. എന്നാൽ, മഹാത്മാക്കളുടെ പീഡയേറ്റ സൈന്യങ്ങൾ നില്ക്കുകയുണ്ടായില്ല.

പാണ്ഡവന്മാർ വിജയികളായി ആർത്തു. ധാർത്തരാഷ്ട്രന്മാരുടെ സൈന്യം പാഞ്ഞോടുന്നതു കണ്ട് പാണ്ഡവപ്പട ഹർഷാരവം മുഴക്കി.

ഈ നില കണ്ടപ്പോൾ ദുര്യോധനൻ പ്രണയത്തോടെ കർണ്ണനോടു പറഞ്ഞു: 'കർണ്ണാ! എന്താണീക്കാണുന്നത്? പാണ്ഡവന്മാർ തകർത്ത സൈന്യത്തിന്റെ നില കണ്ടില്ലേ? ഭവാൻ നില്ക്കെയല്ലേ അവരെല്ലാം പോർക്കളംവിട്ട് ഓടുന്നത്. ഈ നില മനസ്സിലാക്കി ഭവാൻ യുക്തമായതു ചെയ്യുക. പോരിൽ യോദ്ധാക്കൾ ആയിരക്കണക്കിന്നു പാഞ്ഞുപോകുമ്പോൾ നിലവിളിച്ചാർക്കുന്നത് കേട്ടില്ലേ?' ഇപ്രകാരം ദുര്യോധനൻ വ്യസനം കലർന്നു പറഞ്ഞ വാക്കുകേട്ട് സൂതപുത്രൻ മദ്രരാജാവിനോട് ഇപ്രകാരം ചിരിച്ചുകൊണ്ടു പറഞ്ഞു: 'അല്ലയോ രാജാവേ, നിങ്ങൾ കണ്ടുകൊള്ളുവിൻ, എന്റെ അസ്ത്രങ്ങൾക്കുള്ള ഊക്കും എന്റെ ബാഹുവീര്യവും. പാണ്ഡവപാഞ്ചാലന്മാരെ പോരിൽ ഞാൻ മുടിച്ചുകളയും. നരവ്യാഘ്രാ! ഭവാൻ അശ്വങ്ങളെ വിടൂ! സംശയിക്കാതെ ഭദ്രമായി വിടൂ!' ഇപ്രകാരം പ്രതാപവാനായ സൂതപുത്രൻ പറഞ്ഞ് തന്റെ മുഖ്യമായ 'വിജയം' എന്ന വില്ലെടുത്ത്, കുലയേറ്റി വീണ്ടും തുടച്ചു സത്യംചെയ്തും ശപഥംചെയ്തും യോധന്മാരെ നിറുത്തി. ഭാർഗ്ഗവാസ്ത്രം ആ അമേയാത്മാവ് പ്രയോഗിച്ചു. അപ്പോൾ ആയിരവും പതിനായിരവും ലക്ഷവും കോടിയും കൂരമ്പുകൾ ആ പെരുംപോരിൽ പുറപ്പെടുവാൻ തുടങ്ങി. മയിൽകങ്കച്ചിറകുവെച്ചതും ജ്വലിക്കുന്നതുമായ ബാണഗണങ്ങളേറ്റ് അറ്റുവീണ പാണ്ഡവസൈന്യം അറിയാത്ത മട്ടിലായി. പാഞ്ചാലസൈന്യത്തിൽ ഹാ! ഹാ! എന്ന നിലവിളി പൊങ്ങി. ബലവാനായ കർണ്ണൻ ഭാർഗ്ഗവാസ്ത്രംകൊണ്ടു വല്ലാതെ പീഡപ്പെടുത്തുവാൻ തുടങ്ങി.

രാജാവേ, ചത്തുവീഴുന്ന അസംഖ്യം ആനകളും, കുതിരകളും, രഥങ്ങളും, മർത്ത്യരും ചുറ്റും അങ്ങുമിങ്ങും ഹതരായി. ഭൂമി വിറച്ചുപോയി. പാണ്ഡവപ്പട വ്യാകുലപ്പെട്ടു. നരവ്യാഘ്രനായ കർണ്ണൻ ഒരാൾ മാത്രം പുകയറ്റ അഗ്നിപോലെ സൈന്യങ്ങളെ ചുട്ടുമുടിച്ചു ശോഭിച്ചു!

കർണ്ണൻ കൊന്നുമുടിച്ച ചേദിപാഞ്ചാലന്മാരെല്ലാം കാട്ടുതീയിൽപ്പെട്ട ആനകൾപോലെ അങ്ങുമിങ്ങും പാഞ്ഞു. നരോത്തമന്മാർ വ്യാഘ്രത്തെപ്പോലെ പരസ്പരം വിളിച്ചാർത്തു. ഭയപ്പെട്ട് പോർക്കളത്തിൽനിന്ന് അവർ നാനാദിക്കിലേക്കും ഓടി. അവർ ഓടുന്നതിന്റേയും, നിലവിളിച്ചാർക്കുന്നതിന്റേയും ശബ്ദം കൊണ്ട് അവിടെ ഭൂതപ്രളയതുല്യമായ മഹാഘോഷമുണ്ടായി.

അവരെ സൂതപുത്രൻ കൊല്ലുന്നതു കണ്ട് എല്ലാ ഭൂതങ്ങളും ത്രസിച്ചു. തിര്യക്യോനികൾപോലും വിറച്ചുപോയി. പോരിൽ സൂതപുത്രൻ കൊന്നുമുടിക്കുന്ന സൃഞ്ജയന്മാർ കൃഷ്ണാർജ്ജുനന്മാരെ വിളിച്ചു നിലവിളിച്ചു. യമപുരിയിൽ കഷ്ടപ്പാടനുഭവിക്കുന്ന ആത്മാക്കൾ പ്രേതരാജാവിനെ വിളിച്ചു നിലവിളിക്കുന്നതുപോലെ അവർ ഭയങ്കരമായി വിലപിച്ചു. കർണ്ണൻ അമ്പെയ്തു കൊല്ലുന്നവരുടെ നിലവിളികേട്ടറിഞ്ഞ് ധനഞ്ജയൻ വാസുദേവനോട്, മഹാഘോരമായ ഭാർഗ്ഗവാസ്ത്രം പ്രയോഗിച്ചതു കണ്ട് പറഞ്ഞു.

അർജ്ജുനൻ പറഞ്ഞു: 'കൃഷ്ണാ, അങ്ങ് നോക്കൂ! മഹാബാഹോ! ഭാർഗ്ഗവാസ്ത്രത്തിന്റെ പരാക്രമം നോക്കൂ! ഈ അസ്ത്രത്തെ ഹനിക്കുവാൻ പോരിലൊട്ടും പറ്റില്ല. വൻപോരിൽ ചൊടിയോടുകൂടിയ കർണ്ണനെ നോക്കൂ കൃഷ്ണാ! വീര്യത്തിൽ കാലതുല്യനാണ് ഇവൻ. ക്രൂരകർമ്മംചെയ്യുന്ന ശൂരനാണ് ഇവൻ! ഉടനെ അശ്വങ്ങളെ വിടൂ. അവൻ വീണ്ടും എന്നെ നോക്കുകയാണ്. പോരിൽ ഈ കർണ്ണനെക്കണ്ട് എനിക്കു പിന്മാറുവാൻ പറ്റുകയില്ല. ജീവിക്കുന്ന പുരുഷൻ യുദ്ധത്തിൽ ജയിക്കുകയും തോല്ക്കുകയും ചെയ്യും. ചത്തവന്ന് എന്താണ് ഹൃഷീകേശാ കാമ്യം? വധമല്ലേ ജയം?" എന്ന് അർജ്ജുനൻ പറഞ്ഞപ്പോൾ മതിമാനായ കൃഷ്ണൻ പാർത്ഥനോട് കാലത്തിനൊത്തവിധം ഇപ്രകാരം പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: 'കർണ്ണൻ വല്ലാതെ മുറിപ്പെടുത്തിയ ധർമ്മരാജാവിനെ ചെന്നുകണ്ട് ആശ്വസിപ്പിച്ചതിന്നുശേഷം ഉടനെ കർണ്ണനെ കൊല്ലുക!' ഉടനെ ധർമ്മജനെക്കാണുവാൻ ജനാർദ്ദനൻ പുറപ്പെട്ടു. പോരിൽ കർണ്ണന്ന് അതിവ്യായാമം കൊണ്ടു തളർച്ചവരുത്തുവാനുംകൂടി കരുതിക്കൊണ്ടാണ് പുറപ്പെട്ടത്.

ബാണാർത്തനായ രാജാവിനെക്കാണുവാൻ ധനഞ്ജയൻ പോരിൽനിന്ന് കേശവന്റെ ആജ്ഞപ്രകാരം ഉടനെ രഥത്തിൽ പോന്നു. പോരുന്നവഴിക്ക് അർജ്ജുനൻ ധർമ്മപുത്രനെ കണ്ടാൽക്കൊള്ളാമെന്നുള്ള ആഗ്രഹത്താൽ സൈന്യങ്ങളിൽ നോക്കി. എന്നാൽ, ജ്യേഷ്ഠനെ അവിടെയെങ്ങും കണ്ടില്ല. വജ്രിക്കുപോലും തടുക്കുവാൻ കഴിയാത്ത അശ്വത്ഥാമാവിനെ പോരിൽ തോല്പിച്ചിട്ടാണ് അർജ്ജുനൻ വരുന്നത്."

**65. ശ്രീകൃഷ്ണാർജ്ജുനാഗമനം** – സഞ്ജയൻ പറഞ്ഞു: "ഉഗ്രചാപനായ ദ്രൗണിയെ തോല്പിച്ച്, ദുഷ്കരമായ ക്രൂരകർമ്മം സാധിച്ച്, തന്റെ സൈന്യങ്ങളെ ശത്രുജനങ്ങൾക്ക് അപ്രധൃഷ്യനായ ധനഞ്ജയൻ നോക്കി. പടത്തലയ്ക്കൽ പൊരുതുന്ന ഭടന്മാർ സന്തോഷിക്കുവാൻവേണ്ടി ശൂരനായ സവ്യസാചി മുമ്പേ നടത്തിയ വിജയകരമായ യുദ്ധത്തെ പുകഴ്ത്തി രഥികൾക്ക് പോരിൽ സ്ഥൈര്യം നല്കി തന്റെ ജ്യേഷ്ഠനായ ധർമ്മപുത്രനെ അവിടെയൊക്കെ നോക്കി കണ്ടില്ല. ഭീമന്റെ അടുത്തു ചെന്ന് രാജാവ് എവിടെയെന്നു ചോദിച്ചു."

ഭീമൻ പറഞ്ഞു: "ധർമ്മരാജാവ് ഇവിടെനിന്നു പോയി. കർണ്ണന്റെ ബാണത്താൽ ആർത്തനായിട്ടാണു മടങ്ങിയത്. അദ്ദേഹം വല്ല വിധത്തിലും ജീവിച്ചിരിക്കുന്നുണ്ടാകും!"

അർജ്ജുനൻ പറഞ്ഞു: "എന്നാൽ ഭവാൻ ഇവിടെനിന്നു പോയി അദ്ദേഹത്തിന്റെ ശരിയായ വൃത്താന്തം അറിയുക. കർണ്ണന്റെ ശരത്താൽ പീഡിതനായ അദ്ദേഹം ശിബിരത്തിലുണ്ടായിരിക്കും. ദ്രോണനെയ്ത കൂരമ്പുകൾ നല്ലപോലെ തറച്ചു എങ്കിലും അതൊക്കെ സഹിച്ച്, അദ്ദേഹം ആ സ്ഥലത്ത് അദ്ദേഹത്തെ കൊന്നുവീഴ്ത്തുന്നതുവരെ നിന്നു. എന്നാൽ ഇപ്പോൾ മഹാനുഭാവനായ ആ പാണ്ഡവൻ കർണ്ണനാൽ ഇന്ന് സംശയത്തിലകപ്പെട്ടിരിക്കുന്നു. നീ പോയി അദ്ദേഹത്തിന്റെ വിവരം അറിഞ്ഞു വരൂ! ഞാൻ ശത്രുക്കളെ തടുത്ത് ഇവിടെ നില്ക്കാം."

ഭീമൻ പറഞ്ഞു: "മഹാനുഭാവാ, നീ പോയി രാജാവിന്റെ വൃത്താന്തമൊക്കെ അറിയുക! ഞാൻ പോയാൽ ഈ രാജാക്കന്മാർ എന്തു പറയുമെന്നറിയുമോ? പേടിച്ച് ഭീമൻ സ്ഥലംവിട്ടു എന്നു പറയും!"

ഉടനെ അർജ്ജുനൻ ഭീമനോടു പറഞ്ഞു: "സംശപ്തകന്മാർ എന്റെ നേരെ എതിർക്കുന്നു. ഈ കൂട്ടരെ കൊന്നൊടുക്കാതെ ഈ വിരോധികളുടെ സമൂഹത്തിൽനിന്നു ഞാൻ പോവുകയില്ല. പോകാൻ വയ്യാ."

ഭീമൻ അതുകേട്ട് ഫൽഗുനനോടു പറഞ്ഞു: "സ്വന്തം വീര്യംകൊണ്ട് ഞാൻ സംശപ്തകന്മാരോട് എതിർത്തു നില്ക്കാം. ധനഞ്ജയാ, നീ പോയി ജ്യേഷ്ഠന്റെ വിവരം അറിഞ്ഞു വരൂ!"

സഞ്ജയൻ പറഞ്ഞു: "നിഷേധിക്കുവാൻ വയ്യാത്ത ഭീമസേനന്റെ വാക്കുകേട്ട് അരിവീരന്മാരുടെ മദ്ധ്യത്തിൽനിന്ന് കുരുശ്രേഷ്ഠനെ കാണുവാനായി പുറപ്പെട്ട അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ! അശ്വങ്ങളെ വിടുക! പടക്കടൽ കടക്കുക! അജാതശത്രുവായ രാജാവിനെക്കാണുവാൻ ഞാനാഗ്രഹിക്കുന്നു.'

കൃഷ്ണൻ കുതിരകളെ വിടുന്ന സമയത്ത് ഭീമനോട് പറഞ്ഞു: 'ഭീമാ! നിന്നിൽ ഈ പ്രവൃത്തി ഒരിക്കലും ആശ്ചര്യമല്ല. ഞാൻ പോകട്ടെ! ശത്രുസമൂഹത്തെയൊക്കെ കൊല്ലുക!'

ആങ്ങനെ ഹൃഷികേശൻ ധർമ്മജന്റെ അടുത്തേക്ക് രഥം ഓടിച്ചു. ഗരുഡനെപ്പോലെ അതിവേഗത്തിൽ രഥം പറന്നു. എതിർപ്പടയിൽ ശത്രുഞ്ജയനായ ഭീമനെ നിർത്തി, യുദ്ധത്തിന്ന് ഏല്പിച്ചു പോകുന്ന ആ പുരുഷശ്രേഷ്ഠൻ ഏകാന്തതയിൽ കിടക്കുന്ന രാജാവിന്റെ സമീപത്തെത്തി. തേർവിട്ടിറങ്ങി. ഉടനെ ധർമ്മരാജാവിന്റെ പാദങ്ങളിൽ വണങ്ങിനിന്നു. ആ നരവ്യാഘ്രനെ ക്ഷേമത്തോടുകൂടെ കണ്ടു. ഇന്ദ്രനെക്കണ്ട അശ്വികൾപോലെ നന്ദിയോടെ കൃഷ്ണന്മാർ നിന്നു. രാജാവ് അശ്വികളെ അർക്കനെന്നപോലെ കൊണ്ടാടി. ജംഭന്റെ വധത്തിൽ ഇന്ദ്രനേയും വിഷ്ണുവിനേയും വ്യാഴം എന്നപോലെ രാജാവ് അവരെ ബഹുമാനിച്ചു. ധർമ്മരാജാവായ യുധിഷ്ഠിരൻ വിചാരിച്ചു, ഇവർ കർണ്ണനെ കൊന്നിട്ടാണു മടങ്ങിയിരിക്കുന്നതെന്ന്. രാജാവിന്ന് അതിരറ്റ സന്തോഷമുണ്ടായി. ഹർഷംകൊണ്ടു തൊണ്ടയിടറി ആ പരന്തപൻ പ്രീതനായി പറഞ്ഞു."

**66. യുധിഷ്ഠിരവാക്യം** – യുധിഷ്ഠിരൻ പറഞ്ഞു: "ദേവകീപുത്രാ! അങ്ങയ്ക്ക് സ്വാഗതം! ധനഞ്ജയാ, നിനക്ക് സ്വാഗതം! അച്യുതാർജ്ജുനന്മാരേ, നിങ്ങളുടെ ദർശനം എനിക്ക് പ്രിയം നല്കുന്നു! യാതൊരനിഷ്ടവും കൂടാതെ വീരനായ കർണ്ണനെ കൊന്നുവല്ലോ! പോരിൽ സർപ്പതുല്യനായ ആ സർവ്വശസ്ത്രവിദഗ്ദ്ധനെ കൊന്നുവല്ലോ. ശർമ്മമായും ധർമ്മമായും സർവ്വ ധാർത്തരാഷ്ട്രന്മാരുടേയും മുന്നിൽ നില്ക്കുന്നവനും വൃഷസേനസുഷേണന്മാരായ ധനുർദ്ധരന്മാർ കാത്തുരക്ഷിക്കുന്നവനുമായ ആ വീരനെ കൊന്നുവല്ലോ! രാമൻ അസ്ത്രാനുജ്ഞ നല്കിയ ആ ദുർജ്ജയവീരനെ, സർവ്വലോകപ്രവരനായ, പ്രസിദ്ധനായ രഥിമുഖ്യനെ നിങ്ങൾ കൊന്നുവല്ലോ. നൂറ്റു പേരെക്കാക്കുന്ന അവനെ, സൈന്യാഗ്രത്തിൽ നില്ക്കുന്ന അവനെ, ശത്രുസൈന്യം മുടിക്കുന്ന അവനെ, ശത്രുവർഗ്ഗവിമർദ്ദിയെ, ദുര്യോധനഹിതം നോക്കി നമുക്കു ദുഃഖം വളർത്തുവാൻ ഒരുങ്ങിനില്ക്കുന്നവനെ, പോരിൽ ഇന്ദ്രാദിസുരന്മാർക്കുപോലും ജയിക്കുവാൻ കഴിയാത്തവനെ, തേജോബലങ്ങൾകൊണ്ട് അഗ്നിക്കും മാരുതനും തുല്യനായവനെ, പാതാളഗംഭീരനെ, സുഹൃത്തുക്കൾക്ക് ആനന്ദം നല്കുന്നവനെ, പോരിൽ ശത്രുക്കൾ അന്തകതുല്യനായ അവനെ, മഹാരഥനായ കർണ്ണനെ കൊന്ന് നിങ്ങൾ എന്റെ മുമ്പിൽ ദൈത്യധ്വംസികളായ സുരന്മാരെപ്പോലെ വന്നെത്തി! ഭാഗ്യം! ഭാഗ്യം!

കൃഷ്ണപാർത്ഥന്മാരേ! അവൻ എന്നോടു യാതൊരു കൂസലുംകൂടാതെ ഘോരമായി യുദ്ധംചെയ്തു. സർവ്വലോകത്തേയും ദഹിപ്പിക്കുന്ന അവൻ, അന്തകനെപ്പോലെയുള്ള അവൻ, എന്റെ തേരു തകർത്തു! കുതിരകളെ കൊന്നു! പിൻസൂതനേയും

കൊന്നു! ശൈനേയൻ കണ്ടുനില്ക്കെ അവൻ എന്നെ അവശനാക്കി. ധൃഷ്ടദ്യുമ്നനും യമന്മാരും വീരനായ ശിഖണ്ഡിയും പാഞ്ചാലീപുത്രന്മാരും പാഞ്ചാലരും എല്ലാവരും അവനാൽ തോല്പിക്കപ്പെട്ടു. വീരനായ കർണ്ണൻ എല്ലാ ശത്രുഗണങ്ങളേയും തോല്പിച്ച് എന്നെ ജയിച്ചു. എല്ലാവരും കിണഞ്ഞേറ്റിട്ടും യാതൊരു ഫലമുണ്ടായില്ല. പോരിൽ എന്നോടെതിരേറ്റ് പല പരുഷവാക്കുകളും പറഞ്ഞു. അതാതിടത്ത് ഭടശ്രേഷ്ഠന്മാരെയെല്ലാം അവൻ അവമാനിച്ചു. ഭീമസേനന്റെ യോഗ്യതയാൽ മാത്രം ഞാൻ രക്ഷപ്പെട്ടു ജീവിക്കുന്നു. ധനഞ്ജയാ, എന്തിനധികം പറയുന്നു. എനിക്കു സഹിക്കുന്നില്ല അതൊന്നും.

പതിമ്മൂന്നുവർഷം ഇവനെ ഭയപ്പെട്ട്, ഞാൻ രാത്രി ഉറങ്ങാറില്ല. പകൽ സുഖം തോന്നാറില്ല. അവന്റെ വിദ്വേഷത്തിൽ മുങ്ങിയ ഞാൻ ദഹിക്കുകയാണ് ധനഞ്ജയാ! ആത്മനാശത്തിൽപ്പെട്ട വാധ്രീണസപ്പക്ഷിപോലെയാണ് എന്റെ നില. വളരെക്കാലമായി ദുഃഖിച്ചു വസിക്കുകയാണ് ഞാൻ. പോരിൽ കർണ്ണനെ എങ്ങനെ കൊല്ലും? അതിന്നെന്താണു മാർഗ്ഗം? ഇതായിരുന്നു ഈ കാലമൊക്കെയും എന്റെ വിചാരം. ഉണർന്നിരിക്കുമ്പോഴും ഉറങ്ങുമ്പോഴും ഞാൻ എപ്പോഴും കർണ്ണനെത്തന്നെ കാണുകയാണ്. കർണ്ണനെ ഓർത്ത് ഞെട്ടിത്തെറിക്കുന്നു! സർവ്വത്ര കർണ്ണൻ! എല്ലായിടത്തും കർണ്ണൻ! ലോകം എനിക്കു കർണ്ണമയമാണ്. ഏതേതിടത്തു കർണ്ണഭീദനായ ഞാൻ ചെല്ലുന്നുവോ ധനഞ്ജയാ, അതാതിടത്ത് ഞാൻ എന്റെ മുമ്പിൽ കർണ്ണനെ കാണുന്നു! പോരിൽ പിന്മാറാത്ത ആ വീരൻ എന്നെ ഇപ്പോൾ രഥാശ്വങ്ങളെ വെന്ന് പാർത്ഥാ! എന്നെ കൊല്ലാതെ വിട്ടയച്ചതാണ്. ഞാൻ ഇനി ജീവിച്ചിട്ടെന്തു കാര്യം? ഇനി എനിക്കു രാജ്യമെന്തിന്ന്? പോരിൽ ശോഭിക്കുന്ന വീരനായ കർണ്ണൻ എന്നെ അവമാനിച്ചുവിട്ടില്ലേ? ഭീഷ്മദ്രോണകൃപന്മാരിൽനിന്ന് അന്നേല്ക്കാഞ്ഞത് ഇപ്പോൾ ഞാൻ കർണ്ണനിൽനിന്ന് ഏല്ക്കേണ്ടിവന്നു! ആ ഞാൻ ചോദിക്കുന്നു പാർത്ഥാ! കുശലത്തോടെ ചോദിക്കുന്നു, നിങ്ങൾ കർണ്ണനെ എങ്ങനെ കൊന്നു? പോരിൽ ശക്രതുല്യനും വിക്രമത്തിൽ യമതുല്യനും അസ്ത്രത്തിൽ രാമസന്നിഭനുമായ കർണ്ണൻ എങ്ങനെ ഹതനായി? മഹാരഥൻ, പേർപുകഴ്ന്നവൻ, സർവ്വശസ്ത്രവിശാരദൻ, വില്ലെടുത്തവരിലൊക്കെ മുഖ്യനായ പുരുഷൻ, നീ കാരണം മക്കളോടുകൂടി ധൃതരാഷ്ട്രൻ പൂജിക്കുന്ന ആ കർണ്ണൻ എങ്ങനെ കൊല്ലപ്പെട്ടു? ധാർത്തരാഷ്ട്രൻ സർവ്വയുദ്ധത്തിലും എല്ലാക്കാലത്തും പോരിൽ'നിന്റെ മൃത്യുവാണ് കർണ്ണൻ' എന്നു കരുതിപ്പോരുന്നവനാണ് അവൻ. അല്ലയോ പുരുഷവ്യാഘ്രാ! നീ അവനെ എങ്ങനെ കൊന്നു? അതെന്നോടു പറയൂ കൗന്തേയാ! കർണ്ണനെ കൊന്നമാതിരിയെങ്ങനെയെന്നു പറയൂ! സുഹൃജ്ജനങ്ങൾ കണ്ടുനില്ക്കെ, പൊരുതുന്ന അവന്റെ തല ശാർദ്ദൂലം മാനിനെ എന്നപോലെ, ഹേ നരശാർദ്ദൂലാ! നീ വീഴ്ത്തിയല്ലോ!

ദിക്കും, വിദിക്കും ചുഴലെ, സൂതപുത്രൻ നിന്നെ പോരിൽ കിട്ടുവാൻ ചുറ്റിയില്ലേ, പോരിൽ കർണ്ണൻ നിന്നെ കാട്ടിക്കൊടുക്കുന്നവന്ന് തടിച്ച ആനപോലെയുള്ള ആറു കുതിരകളെപ്പൂട്ടിയ തേര് ദാനം ചെയ്യാമെന്നു പറഞ്ഞില്ലേ? അവനെ തീക്ഷ്ണമായ കങ്കപത്രശരങ്ങൾകൊണ്ട് നീ കൊന്നുവീഴ്ത്തി. ആ ദുഷ്ടനായ സൂതപുത്രൻ ഭൂമിയിൽ കിടക്കുന്നില്ലേ? നീ ഏറ്റവും വലിയ പ്രിയമാണ് യുദ്ധത്തിൽ കർണ്ണനെ കൊല്ലുകയാൽ ചെയ്തത്. നിന്നെത്തിരഞ്ഞു മദംകൊണ്ട് സൂതപുത്രൻ പോർക്കളത്തിൽ പാഞ്ഞു നടന്നില്ലേ? ആ ശൂരമാനിയെ നീ പോരിലേറ്റ് യുദ്ധംവെട്ടി കൊന്നു വീഴ്ത്തിയില്ലേ?

നിന്നെക്കിട്ടുവാൻ ആനകളും, പശുക്കളും, കുതിരകളും, പൊൻതേരും അന്യന്മാർക്കു ദാനംചെയ്യുവാൻ ആഗ്രഹിച്ചവനും, പോരിൽ നിന്നോടു സ്പർദ്ധയുള്ളവനും, പാപിയുമായ അവൻ വത്സാ, നിന്നാൽ ഹതനായില്ലയോ? എപ്പോഴും ശൂരമദാഭിമത്തനും, കൗരവസദസ്സിൽ ആത്മസ്തുതി ചെയ്യുന്നവനും, ദുര്യോധനന്ന് ഇഷ്ടമേറുന്നവനുമായ ആ പാപി നിന്നാൽ കൊല്ലപ്പെട്ടില്ലേ? നേരിട്ടെതിർത്തേറ്റ് നിന്റെ വില്ലിൽനിന്നു പുറപ്പെടുന്ന രക്തശരങ്ങളേറ്റ് ദേഹമറ്റ് ആ പാപി വീണുകിടക്കുകയല്ലേ? ദുര്യോധനന്റെ കൈ ഒടിഞ്ഞില്ലേ?

രാജമദ്ധ്യത്തിൽ എന്നും ദുര്യോധനന്ന് ഹർഷം വർദ്ധിപ്പിച്ചു ശ്ളാഘിക്കാറുണ്ട്:'ഞാൻ ജിഷ്ണുവേ പോരിൽ കൊല്ലും!' എന്ന്. അവന്റെ, ആ വിഡ്ഢിയുടെ, ആ ചൊല്ലു പാഴായില്ലേ?

'ഞാൻ അർജ്ജുനനെ കൊന്നല്ലാതെ കാൽ കഴുകുന്നതല്ല' എന്നു വ്രതം സ്വീകരിച്ച അല്പബുദ്ധിയാണ് അവൻ. അല്ലയോ ഇന്ദ്രപുത്രാ! നീ അവനെ കൊന്നുവീഴ്ത്തിയില്ലേ?

പാഞ്ചാലിയോട് ആ ദുഷ്ടബുദ്ധി പറഞ്ഞു, കുരുവീരന്മാരുടെ മദ്ധ്യത്തിൽവെച്ച് ആ മഹാപാപിയായ കർണ്ണൻ പറഞ്ഞു. 'കൃഷ്ണേ, നീ സത്വവും ശക്തിയുംകെട്ട് ഭ്രഷ്ടന്മാരായ പാണ്ഡവന്മാരെ ഉപേക്ഷിക്കില്ലേ?' എന്ന്.

നിന്നെപ്പറ്റി കർണ്ണൻ ശപഥംചെയ്തു: 'കൃഷ്ണാർജ്ജുനന്മാരെ കൊല്ലാതെ ഞാൻ ഇങ്ങോട്ടു തിരിച്ചുവരികയില്ല' എന്ന്. ആ പാപി നിന്റെ അമ്പേറ്റു വീണില്ലേ? സൃഞ്ജയകൗരവന്മാർ എതിർക്കുന്ന സമയത്ത് എന്നെ ഇമ്മാതിരിക്കാവിട്ട് എതിർത്തവനോട് അമ്മാതിരിതന്നെ നീ യുദ്ധംചെയ്തില്ലേ? ആ പാപി നിന്നാൽ ഹതനായില്ലേ?

ഗാണ്ഡീവംവിട്ടു എരിയുന്ന ബാണജാലംകൊണ്ട് മന്ദബുദ്ധിയായ അവന്റെ വിളങ്ങുന്ന കുണ്ഡലങ്ങളോടുകൂടിയ ശിരസ്സ്, അല്ലയോ അർജ്ജുനാ! നീ അറുത്തുവീഴ്ത്തിയില്ലേ? അമ്പേറ്റ ഞാൻ കർണ്ണവധത്തിന്നായി നിന്നെ ധ്യാനിച്ചതുപോലെതന്നെ ഹേ വീരാ! നീ കർണ്ണനെ കൊന്നുവീഴ്ത്തി എന്റെ ധ്യാനം സഫലമാക്കിയില്ലേ?

ഗർവ്വുകൂടിയവനായ ദുര്യോധനൻ, കർണ്ണൻ തുണയുണ്ടല്ലോ എന്നുവെച്ചാണ് നമ്മളോടെതിർക്കുന്നത്. ദുര്യോധനന്റെ ആ സഹായം നീ വിക്രമിച്ച് ഇപ്പോൾ ഉടച്ചില്ലേ? മുമ്പെ നമ്മെ കൗരവന്മാർ കാൺകെ സഭാമദ്ധ്യത്തിൽവെച്ച്'പതിരെള്ള് പതിരെള്ള്' എന്നു പറഞ്ഞു ദുർബുദ്ധിയായ ആ സൂതപുത്രൻ അത്യമർഷിയാണ്. അവൻ ഇപ്പോൾ പോരിൽ നിന്നാൽ കൊല്ലപ്പെട്ടില്ലയോ?

ദുഷ്ടനായ സൂതപുത്രൻ ചിരിച്ച് മുമ്പെ പറഞ്ഞു: 'സൗബലൻ നേടിയ പാഞ്ചാലിയെ ബലമായി സഭയിലേക്കു കൊണ്ടുവരൂ' എന്ന്. ആ പറഞ്ഞ പാപിയെ നീ കൊന്നില്ലേ? അസ്ത്രാഢ്യന്മാരിൽ ശ്രേഷ്ഠനായ ഭീഷ്മനേയും അവൻ 'അർദ്ധരഥ' നാണെന്നു പറഞ്ഞതിൽ ആക്ഷേപിച്ചവനാണ് ആ അല്പബുദ്ധി. അവൻ ഹതനായില്ലേ, ആ സൂതപുത്രൻ? അമർഷജമായ പ്രതികാരേച്ഛയാകുന്ന കാറ്റ് ഇളക്കി എന്റെ കരളിൽ എല്ലാ സമയത്തും എരിഞ്ഞുകൊണ്ടിരുന്ന അഗ്നിയെ പടയിൽ കർണ്ണനെ എതിർത്തു മുടിച്ച് കെടുത്തിക്കളഞ്ഞു എന്നു പറയൂ അർജ്ജുനാ! പറയൂ, ദുർല്ലഭമായ ആ കാര്യം എങ്ങനെ നടന്നു? എങ്ങനെ നീ കർണ്ണനെ വധിച്ചു? വൃത്രദ്ധ്വംസത്തിൽ ഇന്ദ്രനെ എന്നപോലെ വീരാ, ഞാൻ നിനക്ക് ശുഭം ആശംസിക്കുന്നു!"

**67. അർജ്ജുനവാക്യം –** സഞ്ജയൻ പറഞ്ഞു: "ധർമ്മിഷ്ഠനായ രാജാവിന്റെ ക്രോധത്തോടുകൂടിയ വാക്കുകേട്ട് വീരനായ അർജ്ജുനൻ, അനന്തവീര്യനും അദീനസത്വനുമായ അർജ്ജുനൻ, യുധിഷ്ഠിരനോടു പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "രാജാവേ, ഞാൻ സംശപ്തകന്മാരുമായി പോരാടിക്കൊണ്ടു നില്ക്കുമ്പോൾ കുരുരാജാവിന്റെ ഭടന്മാരിൽ അഗ്രഗണ്യനായ ഗുരുപുത്രൻ പാഞ്ഞുവന്ന് സർപ്പോഗ്രങ്ങളായ ബാണങ്ങൾ ചൊരിഞ്ഞ് എന്നോടെതിർത്തു കാറുപോലെ ഇരമ്പിയെത്തുന്ന അവന്റെ തേരു വന്നതോടുകൂടി ഞാൻ ആ സൈന്യപാദത്തിൽ എതിർത്തു നിന്നു. അതിൽ ഞാൻ അഞ്ഞൂറുപേരെ കൊന്നു. പിന്നെ ദ്രൗണിയോടും എതിർത്തു അവൻ എന്നോടും എതിർത്ത്, സിംഹത്തോട് ആനയെന്നപോലെ എന്നോടു കിണഞ്ഞു യുദ്ധംചെയ്തു. രാജാവേ, ഞാൻ കൊന്നു വീഴ്ത്തുന്ന കൗരവന്മാരെ രക്ഷിക്കുവാൻ ഒരുങ്ങിത്തന്നെ അവനും നിന്നു. അപ്പോൾ അശ്വത്ഥാമാവ് വിഷാഗ്നിതുല്യമായ

കടുതീക്ഷ്ണബാണങ്ങൾ വിട്ട് എന്നെയും കൃഷ്ണനെയും പീഡിപ്പിച്ചു. എന്നോടേല്ക്കുന്ന അവനുവേണ്ടി ആയിരത്തിനാനൂറു കാളകൾ ബാണങ്ങൾ ചുമന്ന് അവന്റെകൂടെയുണ്ടായിരുന്നു. അയാളെയ്ത ആ ബാണങ്ങളൊക്കെ ഞാൻ അമ്പെയ്ത് കാർമേഘത്തെ കൊടുങ്കാറ്റെന്നപോലെ തകർത്തുവിട്ടു. പിന്നെ അവൻ വേറെ അനവധി ബാണങ്ങൾ കാതോളം വലിച്ചുവിട്ടു. പയത്നം, ശിക്ഷ, അസ്ത്രബലം എന്നിവയുള്ള ആ വീരൻ മഴക്കാലം കാളമേഘത്താലെന്നപോലെ വർഷിച്ചു. ദ്രോണപുത്രൻ ശരമെടുക്കുന്നതും തൊടുക്കുന്നതും അവയുടെ മാർഗ്ഗവും ഞാൻ അറിഞ്ഞില്ല. ഇടംവലംകൈകൾ ഏതുകൊണ്ടാണെന്നറിവാൻ കഴിയാത്തമട്ടിൽ ദ്രൗണി പോരിൽ ശരമയച്ചുനിന്നു. ആ ദ്രോണപുത്രന്റെ ശരം വിടുന്ന വില്ല് എപ്പോഴും വട്ടത്തിൽത്തന്നെ കണ്ടു. അഞ്ചു കൂരമ്പ് ദ്രൗണി എന്റെനേരെ എയ്ത്, അഞ്ചു ശരങ്ങൾ വാസുദേവന്റെനേർക്കും എയ്തു. വജ്രോഗ്രമായ മുപ്പതമ്പ് ഞാനും എയ്തു. ഒരുനിമിഷംകൊണ്ട് ഞാൻ അവന്നു പീഡയുണ്ടാക്കി. ക്ഷണംകൊണ്ട് ഞാൻ എയ്ത ബാണം ദേഹത്തിൽ സകലദിക്കിലും തറച്ച് അവൻ മുള്ളൻപന്നിമാതിരിയായി. സർവ്വാംഗവും ചോര ചാടിച്ചു. ഗത്യന്തരമില്ലാതെ പരക്കംപാഞ്ഞ് അവൻ കർണ്ണന്റെ തേർനിരയുടെ ഉള്ളിലേക്കു കയറി മറഞ്ഞു. ഞാൻ ഏറ്റുമുട്ടിയപ്പോൾ ചോരയിൽ കുളിച്ചവരായ യോധശ്രേഷ്ഠന്മാരെക്കണ്ടു. പേടിച്ചോടുന്ന ആന, ആൾ, കുതിര എന്നിവയോടുകൂടി മടങ്ങുന്ന പടയെക്കണ്ട് അഞ്ഞൂറു തേരുകളോടുകൂടി കർണ്ണൻ എതിർത്തുവന്നു. ആ കൂട്ടരെയൊക്കെ കൊന്നൊടുക്കി കർണ്ണനെ വിട്ട് ഞാൻ അങ്ങയെക്കാണുവാൻ ഇങ്ങോട്ടു പോന്നു. കർണ്ണനിൽനിന്നുള്ള ഭയംമൂലം പാഞ്ചാലന്മാരൊക്കെ സിംഹത്തെ മണത്തറിഞ്ഞ ഗോക്കളെപ്പോലെതന്നെ ഭയചകിതരായിരിക്കയാണ്. പ്രഭദ്രകന്മാർ വായ്തുറന്ന അന്തകൻ വരുന്നതുപോലെയാണ് കർണ്ണനെകാണുന്നത്. യുദ്ധത്തിൽ നിമഗ്നരായ എഴുന്നൂറു രഥീന്ദ്രന്മാരെ കർണ്ണൻ കാലപുരിയിലേക്കയച്ചു രാജാവേ! നമ്മെക്കാണുന്നതുവരെ ആ സൂതപുത്രന്ന് മനസ്സിടിവില്ലായിരുന്നു. മുമ്പെ ദ്രൗണിയാൽ പരുക്കേല്പിക്കപ്പെട്ട അങ്ങയെക്കണ്ട അവൻ നേരിട്ടേറ്റതായി ഞാനറിഞ്ഞു. ആ ക്രൂരനായ കർണ്ണനെവിട്ട് അചിന്ത്യകർമ്മാവായ ഭവാൻ പിൻവാങ്ങുവാൻ കാലമായെന്നു ചിന്തിച്ചു.

പോരിൽ കർണ്ണന്നുള്ള വിചിത്രമായ ഈ അസ്ത്രം ഞാൻ മുൻപേ കണ്ടിട്ടുള്ളതാണ്. സൃഞ്ജയന്മാരിൽ വേറെ യോധന്മാരാരും മഹാരഥനായ കർണ്ണനെ തടുക്കുവാൻ കഴിവുള്ളവരായിക്കാണുന്നില്ല. സാത്യകി എന്റെ ചക്രരക്ഷകനാണ്. അപ്രകാരംതന്നെയാണ് ധൃഷ്ടദ്യുമ്നനും. ശൂരന്മാരായ യുധാമന്യുവും ഉത്തമൗജസ്സും എന്റെ പിൻപുറം കാക്കുന്നു. ശത്രുക്കളുടെ സൈന്യത്തിൽച്ചെന്ന് ദുസ്തരനായ കർണ്ണനോട്, വൃത്രാസുരനോട് ഇന്ദ്രൻ എന്നപോലെ ഞാൻ പോരിൽ [illegible]ിട്ട്, രാജാവേ, യുദ്ധംചെയ്യുന്നതാണ്. ഈ യുദ്ധത്തിൽ അവനെ കണ്ടുകിട്ടുകയേ വേണ്ടൂ! ഞാൻ അവിടെച്ചെന്നു കണ്ടാൽ അപ്പോൾ അവൻ എന്നോട് എതിർക്കും. യുദ്ധത്തിൽ പ്രഭദ്രകന്മാർ വൃഷഭന്റെനേർക്കു ചെന്നുപെട്ടമാതിരി കർണ്ണനോട് ഏറ്റു നില്ക്കുകയാണ്. നൂറായിരം രാജപുത്രന്മാർ, പോരിൽ സ്വർഗ്ഗം പ്രാപിക്കുവാൻ കാംക്ഷിച്ചുകൊണ്ടു നില്ക്കുന്നു. ബന്ധുജനങ്ങളോടുകൂടി ഞാൻ കർണ്ണനുമായി പോരാടും. കർണ്ണനെ ഞാൻ കൊല്ലുന്നില്ലെങ്കിൽ, ശപഥംചെയ്ത എന്റെ വാക്കു ഞാൻ സത്യമാക്കിയില്ലെങ്കിൽ, ഞാൻ കഷ്ടമായ ലോകത്തെ പ്രാപിച്ചുകൊള്ളട്ടെ. രാജാവേ! ഞാൻ ഇതാ അങ്ങയോടു യാത്ര പറയുന്നു. അങ്ങ് എനിക്കു പോരിൽ ജയം ആശംസിച്ചാലും. ഭീമനെ ധാർത്തരാഷ്ട്രൻ ഗ്രസിച്ചേക്കും, ഞാൻ പോകുന്നു. കർണ്ണനേയും മറ്റു ശത്രുക്കളേയും ഞാൻ കൊല്ലുന്നതാണ്!"

**68. യുധിഷ്ഠിരക്രോധവാക്യം** – സഞ്ജയൻ പറഞ്ഞു: "വീര്യോദാരനായ കർണ്ണൻ കുശലിയായി ജീവിക്കുന്നുണ്ടെന്ന് അർജ്ജുനൻ പറഞ്ഞ് അറിഞ്ഞപ്പോൾ കർണ്ണന്റെ ശരമേറ്റു കുഴങ്ങിയിരിക്കുന്ന യുധിഷ്ഠിരൻ കോപിച്ച് ഇപ്രകാരം അർജ്ജുനനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "എടോ അർജ്ജുനാ, നീ എന്തു പറഞ്ഞു? നിന്റെ സൈന്യങ്ങളൊക്കെ പാഞ്ഞുപോയിരിക്കും! അസാദ്ധ്യനായ മട്ടിൽ അവമാനത്തോടുകൂടി പേടിച്ചു നീ ഭീമനെ വിട്ടു പോന്നതാകും! കർണ്ണനെക്കൊല്ലുവാൻ വയ്യാതെ പേടിച്ചു പടക്കളത്തിൽനിന്ന് ഓടിപ്പോന്നതാകും! കുന്തിയുടെ ഗർഭം നീ നിഷ്ഫലമാക്കി അർജ്ജുനാ! നിന്റെ ഈ പ്രവൃത്തി സജ്ജനങ്ങൾക്കു ചേരാത്തതായിത്തീർന്നു. യുദ്ധത്തിൽ നീ ഭീമനെ വിട്ടു പോന്നു! കർണ്ണനെ കൊല്ലാൻവയ്യാതെ പടക്കളത്തിൽനിന്നു പാഞ്ഞുപോന്നു. എടോ പാർത്ഥാ, നീ ദ്വൈതവനത്തിൽവെച്ച് എന്നോടു പറഞ്ഞില്ലേ, 'ഞാൻ കർണ്ണനെ കൊല്ലുന്നതാണ്' എന്ന്. ഇന്ന് എന്തുകൊണ്ട് അവനെക്കണ്ടസമയത്ത് ഭീമനേയും വിട്ട് ഇങ്ങോട്ടു പോന്നു? കർണ്ണനിൽ ഭയംകൊണ്ടല്ലേ? 'രാജാവേ, എനിക്കു കർണ്ണനോട് എതിർക്കുവാൻ വയ്യ' എന്നു നീ ദ്വൈതവനത്തിൽവെച്ചു പറഞ്ഞിരുന്നെങ്കിൽ പിന്നെ കാലോചിതമായ പ്രവൃത്തിയെന്താണെന്നു ഞങ്ങൾ ചിന്തിച്ചു ചെയ്യുമായിരുന്നു. എന്നോടു നീ അവന്റെ കൃത്യം ഏറ്റുപറഞ്ഞു, എന്നാൽ അതു നീ ചെയ്തില്ല. എന്നെ വൈരികളുടെ പടയിൽ കൊണ്ടു തള്ളി നിലത്തിട്ടിടിച്ച് അരച്ചുകളയാഞ്ഞത് എന്തുകൊണ്ടാണ്? എടോ പാർത്ഥാ, നിന്നിൽ ശുഭം ഉണ്ടാകുന്നതിന്നുവേണ്ടി ഞാൻ പ്രാർത്ഥിച്ചു. എന്നാൽ അതൊക്കെ നിഷ്ഫലമായി. പൂത്ത' കാനാഞ്ഞി' പോലെ ഫലമില്ലാത്തതായിത്തീർന്നു. മാംസത്താൽ മൂടിയ ചൂണ്ടൽപോലെ, ചോറുകൊണ്ടു മൂടിയ വിഷകടപോലെ, രാജ്യാർത്ഥിയായ എനിക്കു രാജ്യത്തിന്റെ രൂപത്തിൽ നീ അനർത്ഥമാണ് കാട്ടിത്തന്നത്. പതിമ്മൂന്നുവർഷം നിന്നെ ഞങ്ങൾ ആശിച്ചുകൊണ്ടു ജീവിച്ചു. വിതച്ച വിത്ത് കാലവർഷം കാത്തുകിടന്നപോലെ ഞങ്ങൾ കിടന്നു. നീയോ ഞങ്ങളെ നരകക്കുണ്ടിൽ മുക്കിക്കളഞ്ഞു. നീ ജനിച്ചപ്പോൾ കുന്തിയോട് ഒരു ആകാശവാക്കുണ്ടായി. 'ഇപ്പോൾ പിറന്ന ഈ പുത്രൻ ശക്രവീര്യനാണ്. ഇവൻ ശൂരന്മാരായ ശത്രുസംഘത്തെ മുഴുവൻ ജയിക്കും' എന്നും 'ഇവൻ ഖാണ്ഡവത്തിൽ സുരന്മാരെ ജയിക്കും. ഓജസ്വികളായ സകല ഭൂതങ്ങളേയും വെല്ലും. ഇവൻ മദ്രകാലിംഗകേകയന്മാരെയെല്ലാം ജയിക്കും. ഇവൻ കുരുപ്രകരത്തെ കൊല്ലും' എന്നും 'ഇവന്നു മേലെയായി ഒരു ധനവിയും ഉണ്ടാവുകയില്ല. ഇവനെ ജയിക്കുവാൻ ആരും ഉണ്ടാവുകയില്ല. ഇവൻ എല്ലാ ഭൂതങ്ങളേയും അടക്കുന്ന വശിയും സമ്പൂർണ്ണവിദ്യനുമാകും. കാന്തികൊണ്ട് ചന്ദ്രനോടും, ശക്തികൊണ്ട് മരുത്തിനോടും, ഉറപ്പുകൊണ്ട് മേരുവിനോടും, ക്ഷമകൊണ്ട് ധരിത്രിയോടും, തേജസ്സുകൊണ്ട് സൂര്യനോടും, ലക്ഷ്മികൊണ്ട് വൈശ്രവണനോടും, ശൗര്യംകൊണ്ട് ഇന്ദ്രനോടും, ബലംകൊണ്ട് ഹരിയോടും തുല്യനാണ്. അദിതിക്കു വിഷ്ണു എന്നപോലെയാണ് കുന്തീ, നിനക്കു പിറന്ന ഈ പുത്രൻ. സ്വന്തംകൂട്ടർക്കു ജയവും ശത്രുക്കൾക്ക് വധവും നൽകുന്ന വീരനാണ് ഇവൻ. ഇവൻ നിന്റെ കുലത്തിന്റെ തന്തുവായി ഭവിക്കും.' ഇപ്രകാരം ആകാശത്തു ശതശൃംഗശീർഷത്തിലുള്ള മുനീന്ദ്രന്മാർ കേൾക്കത്തക്കവിധം അശരീരിവാക്ക് ഉണ്ടായി. എന്നാൽ ഇപ്പറഞ്ഞവിധത്തിൽ കാര്യം നടന്നില്ല. ദേവന്മാരും അസത്യം പറയും, തീർച്ചയാണ്. മുനീന്ദ്രന്മാർ മുൻപറഞ്ഞ മട്ടിലൊക്കെ നിന്നെപ്പുകഴ്ത്തിപ്പറയുന്നത് കേട്ടവനാണു ഞാൻ.

ദുര്യോധനൻ നിന്റെ കീഴിൽ വന്നില്ല. കർണ്ണനിൽ നീ ഭീതനാണുതാനും, ത്വഷ്ടാവു സൃഷ്ടിച്ച കപിധ്വജമായ തേരിൽ കയറിയവനാണ് നീ. പൊൻകെട്ടുള്ള വാളും പനപോലെ തടിച്ച ഗാണ്ഡീവവും ധരിച്ചവനാണ് നീ! കേശവൻ സൂതനായിട്ട് കൂടെയുണ്ട്. എന്നിട്ടും നീ കർണ്ണനെപ്പേടിച്ച് കഷ്ടം! എന്തേ പോന്നത് പാർത്ഥാ?

എടോ പാർത്ഥാ, നീ ഈ വില്ലു കേശവന്നു കൊടുത്ത് നീ സാരഥ്യം ഏൽക്കൂ! ഹേ ദുരാത്മാവേ, എന്നാൽ വജ്രപാണി കർണ്ണനെ കൊല്ലുമായിരുന്നു. സുരാധിപൻ വൃത്രനെ കൊന്ന മാതിരി കൊന്നേനെ!

ഉഗ്രമായി ചരിക്കുന്ന കർണ്ണനെ നീ ബാധിക്കുവാൻ ശക്തനല്ലെങ്കിൽ ഗാണ്ഡീവം നീ അന്യന്നു നൽകുക. നിന്നെക്കാൾ അസ്ത്രജ്ഞനായ വേറെ വല്ല രാജാക്കന്മാർക്കും കൊടുക്കുക. ഭാര്യാപുത്രന്മാരൊക്കെ വേർപെട്ട്, സൗഖ്യംകെട്ട്, രാജ്യഭ്രഷ്ടരായ മട്ടിൽ, പാപികൾക്കു തുല്യരായി, നരകക്കുണ്ടിൽ വീണ്, ലോകം നമ്മെ കാണാതിരിക്കണമെങ്കിൽ നീ ഞാൻ പറഞ്ഞമാതിരി ചെയ്യുക!

നീ അഞ്ചാംമാസത്തിൽ അലസിപ്പോവുകയായിരുന്നു നല്ലത്. അല്ലെങ്കിൽ കുന്തിയുടെ ഗർഭത്തിൽ നീ ജനിക്കാതിരിക്കയായിരുന്നു നല്ലത്! യുദ്ധംവിട്ട് ഓടുന്നതിനേക്കാൾ നല്ലത് അതായിരുന്നു. ഹേ ദുരാത്മാവേ, അതായിരുന്നു ഭേദം. നിന്റെ ഗാണ്ഡീവം മോശം! നിന്റെ കൈയൂക്കും മോശംതന്നെ! നിന്റെ ശരങ്ങളൊക്കെ എന്തിന്നു കൊള്ളാം? നിന്റെ ഈ മർക്കടധ്വജവും മോശംതന്നെ! അഗ്നി തന്ന തേരും എന്തിന്നു കൊള്ളാം?"

**69. കൃഷ്ണാർജ്ജുനസംവാദം** - സഞ്ജയൻ പറഞ്ഞു: "ധർമ്മരാജാവിന്റെ അധിക്ഷേപവാക്കുകൾ കേട്ട അർജ്ജുനൻ ഭാരതർഷഭനെ കൊല്ലുവാൻ പെട്ടെന്ന് വാൾ ഉറയിൽനിന്ന് വലിച്ചൂരി ചൊടിച്ചുനിന്നു. അവന്റെ കോപം കണ്ട്, ഭാവമറിഞ്ഞ് ഉടനെ കൃഷ്ണൻ പറഞ്ഞു: 'എടോ പാർത്ഥാ! നീ എന്താ വാളെടുക്കാൻ? നിനക്ക് പൊരുതേണ്ടതായി വേറെ ഒന്നും കണ്ടില്ലേ? ധീരനായ ഭീമൻ ധാർത്തരാഷ്ട്രന്മാരെയൊക്കെ ഗ്രസിച്ചു കഴിഞ്ഞല്ലൊ! രാജാവിനെ കാണണമെന്നല്ലേ നീ പറഞ്ഞത്? ആ യുധിഷ്ഠിരരാജാവിനെ കുശലിയായി നീ കാണുകയും ചെയ്തു. വ്യാഘ്രവിക്രമനായ രാജവ്യാഘ്രനെക്കണ്ട് ഹർഷിക്കേണ്ട സമയത്ത് നിനക്ക് ഈ മൗഢ്യം തോന്നാൻ എന്താണ് കാരണം? നിനക്ക് വദ്ധ്യനായിട്ട് ഇവിടെ ഞാൻ ആരേയും കാണുന്നില്ല. എന്താ വെട്ടാൻ ഒരുങ്ങുന്നോ? നിനക്ക് ചിത്തഭ്രമം ബാധിച്ചോ? ഭ്രാന്ത് ബാധിച്ചോ? എന്തിനാണു പെട്ടെന്നു നീ വാളെടുത്തത്? ഞാൻ ചോദിക്കുന്നു! എന്താണ്? മറുപടി പറയൂ! എടോ അത്ഭുതവിക്രമാ! നീ എന്തിന്ന് വാളെടുത്തു?"

ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ അർജ്ജുനൻ യുധിഷ്ഠിരനെ നോക്കി ക്രുദ്ധനായ സർപ്പത്തെപ്പോലെ ചീറി കൃഷ്ണനോട് പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "ഗാണ്ഡീവം അന്യന്ന് കൊടുക്കുക എന്ന് എന്നോട് ആരു പറയുന്നുവോ, അവന്റെ തല ഞാൻ വെട്ടും എന്നാണ് എന്റെ ഗൂഢമായ വ്രതം. അല്ലയോ അമിതവിക്രമാ! രാജാവ് ഇപ്പോൾ ആ വാക്ക് എന്നോടു പ്രയോഗിച്ചു. അങ്ങയുടെ മുമ്പിൽവെച്ചല്ലേ ഗോവിന്ദാ, രാജാവ് ആ അക്രമമായ വാക്കു പറഞ്ഞത്? അതു ക്ഷമിക്കുവാൻ എനിക്ക് കഴിയുകയില്ല! അതുകൊണ്ട് ഞാൻ ഈ ധർമ്മഭീരുവായ രാജാവിനെ ഇപ്പോൾ കൊല്ലും. ഈ രാജശ്രേഷ്ഠനെ കൊന്ന് എന്റെ സത്യം ഞാൻ രക്ഷിക്കും! അതിന്നുവേണ്ടിയാണ് ഞാൻ വാളെടുത്തത്. ഞാൻ യുധിഷ്ഠിരനെക്കൊന്നു സത്യം രക്ഷിച്ച് വിശോകനായി, വിജ്വരനായിത്തീരാനാണ് വിചാരിക്കുന്നത്. ഈ നിലയിൽ ഞാൻ എത്തിയിരിക്കുന്നു. ഇതിൽ അങ്ങ് എന്തുപറയുന്നു? അല്ലെങ്കിൽ ഞാൻ എന്തുചെയ്യണം? അല്ലയോ താതാ! അങ്ങ് ജഗത്തിന്റെ ഗതാഗതം അറിഞ്ഞവനാണല്ലോ. വരുംവരായ്കകളൊക്കെ അങ്ങയ്ക്കറിയാം. ഭവാൻ എന്നോടു പറയുന്നതുപോലെ ഞാൻ ചെയ്തുകൊള്ളാം."

സഞ്ജയൻ പറഞ്ഞു: "ഛീ, ഛീ, കഷ്ടം! കഷ്ടം!' എന്നു പറഞ്ഞ് കൃഷ്ണൻ പാർത്ഥനോട് തുടർന്നു."

കൃഷ്ണൻ പറഞ്ഞു: "എടോ പാർത്ഥാ! മോശം! മോശം! ഞാൻ ഇപ്പോൾ പരമാർത്ഥം അറിഞ്ഞു. നീ വൃദ്ധരെ സേവിക്കുന്നില്ലെന്ന് ഇപ്പോൾ മനസ്സിലായി. മൂത്തവരെ ബഹുമാനിക്കാത്തവനാണ് നീ. വേണ്ടാത്ത സമയത്തു നീ കോപിക്കുകയാൽ എനിക്ക് അതു മനസ്സിലാക്കാൻ കഴിഞ്ഞു. ധർമ്മം തിരിച്ചറിഞ്ഞവൻ ഇപ്രകാരം ചെയ്യുവാൻ പാടില്ലാത്തതാണ്. അപണ്ഡിതനും, ധർമ്മഭീരുവുമായവനെപ്പോലെ ധർമ്മം തിരിച്ചറിഞ്ഞവൻ ചെയ്യുമോ? ചെയ്യരുതാത്തതു ചെയ്യുന്നത് ഏവനോ, ചെയ്യേണ്ടതു ചെയ്യാതിരിക്കുന്നത് ഏവനോ, അവൻ പുരുഷാധമനാണ് പാർത്ഥാ! ധർമ്മാനുസൃതമായി ആരാണോ വന്നു പറയുന്നത്, സംക്ഷേപവിസ്താരങ്ങൾ അറിയുന്ന അവരുടെ നിശ്ചയം നീ അറിയുന്നില്ല. കാര്യാകാര്യങ്ങളിലുള്ള നിശ്ചയം എന്താണെന്നു കാണാത്തവൻ അവശനായി മൗഢ്യംകൊണ്ടു നിന്റെമാതിരി ബോധക്കേടിൽ ചെന്നു ചാടും. എടോ പാർത്ഥാ, കാര്യമെന്താണെന്നും, അകാര്യമെന്താണെന്നും എളുപ്പത്തിൽ അറിയുവാൻ പറ്റില്ല. എല്ലാം പഠിച്ചറിയേണ്ട കാര്യങ്ങളാണ്. അതു നീ അറിഞ്ഞിട്ടില്ല. അജ്ഞാനംകൊണ്ടാണ് നീ ധർമ്മത്തിന്റെ രക്ഷയെപ്പറ്റി ചിന്തിക്കുന്നതും. പ്രമാണവാക്യങ്ങൾ അറിയാത്തതുകൊണ്ടുമാണ്. പ്രാണിഹിംസ പാപമാണെന്നു ധാർമ്മികനായ നീ എന്തേ ഓർക്കാത്തത്? എല്ലാറ്റിലുംവെച്ചു ശ്രേഷ്ഠമായ കാര്യം പ്രാണികളെ ഹിംസിക്കാതിരിക്കുക എന്നാണ് എന്റെ അഭിപ്രായം. നുണപറഞ്ഞാലും കൊള്ളാം, ഹിംസിക്കുക എന്നതു പാടില്ലാത്തതാണ്. ജ്യേഷ്ഠഭ്രാതാവും, ധർമ്മജ്ഞനുമായ രാജാവിനെ എടോ നരശ്രേഷ്ഠാ! നീ പ്രാകൃതനായ ഒരു സാമാന്യനെപ്പോലെ കൊല്ലുകയോ?

ആരെയൊക്കെയാണ് കൊല്ലുവാൻ പാടില്ലാത്തതെന്നു നിനക്കറിയാമോ? പൊരുതാതിരിക്കുന്ന ശത്രുവിനെ, പിൻതിരിഞ്ഞവനെ, ഓടുന്നവനെ, ശരണം പ്രാപിച്ചവനെ, കൈകൂപ്പുന്നവനെ, ആപത്തിൽപ്പെട്ടവനെ, പ്രമത്തനെ, ഇങ്ങനെയുള്ളവരെ വധിക്കുന്നതു ധർമ്മമല്ല. സത്തുക്കൾ ഒരിക്കലും അതു പുകഴ്ത്തുകയില്ല. ഈ പറഞ്ഞതൊക്കെ നിന്റെ ഗുരുവിൽ ഉണ്ടുതാനും. നീ ഈ വ്രതം നിന്റെ ബലഭാവംകൊണ്ട്, വിവരക്കേടുകൊണ്ട്, ചെയ്ത ശപഥമാണ്. ശരിയായ ഒരു വ്രതമല്ല. അതുകൊണ്ടാണ് ഈ ഭയങ്കരമായ അധർമ്മത്തിന്ന് നീ തുനിഞ്ഞതും. ഗുരുവിനെ വെട്ടിക്കൊല്ലാൻ നീ പായുന്നു! അമ്പോ! ദുരന്തമായ, സൂക്ഷ്മമായ ധർമ്മത്തിന്റെ ഗതി ഓർക്കാതെയല്ലെ ഇതിന്നു തുനിഞ്ഞത്? പാണ്ഡവാ, ഇതാ ധർമ്മരഹസ്യം ഞാൻ നിന്നോട് പറയുന്നു. ഇതു നിന്നോടു ഭീഷ്മൻ പറയും. ധർമ്മജ്ഞനായ ധർമ്മപുത്രനോ, ക്ഷത്താവായ വിദുരനോ, യശസ്വിനിയായ കുന്തിയോ പറയും. അതു ഞാൻ നിന്നോടു പറയുന്നു. നീ അതു ധരിക്കുക. 'സത്യം ചൊല്ലണം. സത്യത്തിന്നുപരിയായി മറ്റൊന്നും നല്ലതായിട്ടില്ല. എന്നാൽ സത്യം നടത്തുന്നവനാരോ, അവന് ആ സത്യം എന്താണെന്ന് അറിയുവാൻ വിഷമമുണ്ട്. സത്യം ചൊല്ലരുത് എന്നും വരും. അസത്യം പറയേണ്ടതായും വരും. നുണ സത്യത്തിന്റെ ഭാവം കൈക്കൊള്ളും. സത്യം നുണയുടെ ഭാവവും കൈക്കൊള്ളും. നുണ പറയേണ്ടതായി ചില സന്ദർഭങ്ങൾ വന്നേക്കും. പ്രാണനാശം, വിവാഹം, സർവ്വദ്രവ്യാപഹരണം, ഈവക കാര്യങ്ങളിൽ നുണപറയേണ്ടിവന്നേക്കും. വിവാഹകാലം, രതിപ്രയോഗം, പ്രാണാപായം, സർവ്വധനാപഹാരം, വിപ്രരക്ഷ, ഈ അഞ്ചു കാര്യങ്ങൾക്കുവേണ്ടി നുണ പറയാം. 'പഞ്ചാനൃതം' പാപമാകയില്ല. അനൃതം സത്യമാകും. സത്യം അനൃതമാവുകയും ചെയ്യുന്ന സന്ദർഭങ്ങൾ ഉണ്ട്. അതിൽ ബാലൻ അപ്രകാരമുള്ളത് ചിന്തിക്കുകയും സത്യം ചെയ്യുകയും ചെയ്യും. സത്യവും അനൃതവും തീർച്ചയാക്കി അറിയുന്നവൻ ധർമ്മജ്ഞനാകും. കൃതപ്രജ്ഞനും ക്രൂരനുമായ മനുഷ്യനും 'വലാകൻ' അന്ധനെ കൊല്ലുന്നതുപോലെ പുണ്യത്തെ പ്രാപിക്കും. പിന്നെ മൂഢനും ധർമ്മം കാമിക്കുന്നവനുമായ അപണ്ഡിതൻ, പുഴയിൽ കൗശികൻ എന്നപോലെ വലിയ പാപം ഏല്ക്കുന്നതിൽ എന്താണ് ആശ്ചര്യമുള്ളത്?"

അർജ്ജുനൻ പറഞ്ഞു: "ഭഗവാനേ, എനിക്ക് കാര്യം തിരിച്ചറിയാവുന്നവിധം ഭവാൻ 'വലാക' കഥയും 'നദീകൗശിക' വൃത്തവും പറഞ്ഞുതന്നാലും."

കൃഷ്ണൻ പറഞ്ഞു: "പണ്ട് വലാകൻ എന്നു പേരായി ഒരു മൃഗവ്യാധൻ ഉണ്ടായിരുന്നു. അവൻ പുത്രന്മാർക്കും ഭാര്യക്കും ഭക്ഷണത്തിന്നുവേണ്ടി മൃഗങ്ങളെ വേട്ടയാടിക്കൊണ്ടിരുന്നു. വെറും നായാട്ടിലുള്ള താല്പര്യംകൊണ്ട് അനാവശ്യമായി

കൊന്നിരുന്നതല്ല. അവൻ ഭരിക്കുന്ന വൃദ്ധരായ അച്ഛനമ്മമാരേയും, ആശ്രിതരേയും പുലർത്തുന്നതിന്ന് സ്വധർമ്മനിരതനും, സത്യസന്ധനും, ഈർഷ്യവിട്ടവനുമായ അവൻ നായാട്ടിനു പോവുക പതിവായിരുന്നു. ഒരുദിവസം നായാട്ടിന്ന് പോയ അവന്ന് മാനിനെ കിട്ടിയില്ല. അവൻ പെട്ടെന്നു വെള്ളം കുടിക്കുന്ന, ഘ്രാണംകൊണ്ടു കാര്യം ഗ്രഹിക്കുന്ന, ഒരു മുള്ളൻപന്നിയെക്കണ്ടു. മുമ്പു കണ്ടിട്ടില്ലാത്ത ആ ജന്തുവിനെ അവൻ കൊന്നു. ആ അന്ധനെക്കൊന്നപ്പോൾ ആകാശത്തുനിന്നു പുഷ്പവൃഷ്ടിയുണ്ടായി. അപ്സരസ്ത്രീകളുടെ പാട്ടും വാദ്യഘോഷങ്ങളും ആകാശത്ത് മുഴങ്ങി. എന്നുതന്നെയല്ല സ്വർഗ്ഗത്തിലേക്ക് അവനെ കൊണ്ടുപോകുവാൻ വിമാനം വരികയും ചെയ്തു.

ആ ജന്തു സർവ്വഭൂതസംഹാരത്തിന്നുവേണ്ടി തപസ്സു ചെയ്ത് വരം നേടിയവനും, സ്വയംഭൂവ് അന്ധനാക്കി വിട്ടവനുമായിരുന്നു. സർവ്വഭൂതക്ഷയം ചെയ്യുവാനായി ഉദ്യമിക്കുന്ന ജന്തുവിന്റെ വധംകാരണം ആ വലാകൻ ഉടനെ സ്വർഗ്ഗത്തിൽ ഉടലോടെ കയറി. ധർമ്മത്തെ അറിയുവാൻ വളരെ വിഷമമാണ്.

പണ്ട് അറിവ് അധികമില്ലാത്ത ഒരു താപസൻ ഉണ്ടായിരുന്നു. അവൻ ഗ്രാമത്തിൽനിന്ന് അല്പം അകലെയാണു താമസിച്ചിരുന്നത്. ഒരു നദീസംഗമസ്ഥലത്തായിരുന്നു അവന്റെ ഗൃഹം. എപ്പോഴും സത്യം പറയുക എന്ന ഒരു വ്രതം അവന്നുണ്ടായിരുന്നു. എടോ അർജ്ജുനാ,'സത്യവാനായ' കൗശികൻ എന്ന ഒരു പേരും അവനെപ്പറ്റി പരന്നു.

ഒരുദിവസം ആ കാട്ടിൽ കുറെ ആളുകൾ കവർച്ചക്കാരെ ഭയന്ന് കാടുകയറി. ക്രുദ്ധരായ ദസ്യുക്കൾ അവരെ ആ കാട്ടിലൊക്കെ തിരഞ്ഞു. അങ്ങനെ തിരയുമ്പോൾ അവർ സത്യം പറയുന്ന കൗശികനെക്കണ്ടു. അവർ ചോദിച്ചു, 'ഭഗവാനേ, ഏതു വഴിക്കാണ് ഒരു കൂട്ടം ആളുകൾ പോയത്? അവർ പോയവഴി അങ്ങയ്ക്കറിവുണ്ടെങ്കിൽ അത് സത്യമായും പറഞ്ഞുതരണേ!' ആ ദസ്യുക്കൾ ചോദിച്ചപ്പോൾ കൗശികൻ അവരോട് സത്യം പറഞ്ഞു. അവൻ വഴി ചൂണ്ടിക്കാട്ടി പറഞ്ഞു: 'അങ്ങോട്ടുനോക്കൂ! ധാരാളം വൃക്ഷങ്ങളും ലതകളും കുറ്റിക്കാടുകളുമുള്ള ആ വഴിക്കാണ് അവർ പോയത്. അവർ ആ കാട്ടിൽക്കയറുന്നതു ഞാൻ കണ്ടു!' അങ്ങനെ ആ കവർച്ചക്കാർക്ക്'സത്യവാനായ കൗശികൻ' അവരെ കാണിച്ചുകൊടുത്തു. ഉടനെ ക്രുദ്ധരായ ദസ്യുക്കൾ അവരെ പിടികൂടി കൊന്നുകളഞ്ഞു.

വലിയ അധർമ്മമായ, ആ പറയാൻ വയ്യാത്ത വാക്കു പറയുകയാൽ, സത്യവാനായ കൗശികൻ, സൂക്ഷ്മമായ ധർമ്മം ഗ്രഹിക്കാത്ത കൗശികൻ, കഷ്ടം! നരകത്തിലെത്തി. ഇപ്രകാരം അല്പജ്ഞനായ മൂഢൻ ധർമ്മം തിരിച്ചറിയാതെയും വൃദ്ധരോടു സംശയം ചോദിച്ചറിയാതേയും കുണ്ടിൽ ആണ്ടുപോകുന്നു. എടോ അർജ്ജുനാ, നിനക്കും ഇപ്രകാരംതന്നെയാണ് സംഭവിക്കുവാൻപോകുന്നത്. അത് ലക്ഷണംകൊണ്ട് ഉദ്ദേശിക്കാവുന്നതാണല്ലൊ. പരമമായ ജ്ഞാനം ദുഷ്കരമാണ്. ഊഹത്താൽ ഗ്രഹിക്കേണ്ടതാണ്. അത് ശ്രുതത്തിൽ ധർമ്മമെന്നു ചിലർ പറയുന്നു. വളരെപ്പേർ നിന്റെ ഈ പ്രവൃത്തിയിൽ കുറ്റം കാണുകയില്ല. എല്ലാം ഒരുത്തനിൽ ഒത്തുകാണുകയില്ല.

ധർമ്മപ്രവചനം ലോകത്തിന്റെ നിലനില്പിന്നും ഗുണത്തിന്നും വേണ്ടി കല്പിച്ചതാണെന്നു ധരിക്കണം. അഹിംസ കലരുന്നതാണു ധർമ്മം എന്നാണ് നിശ്ചയിക്കപ്പെട്ടിട്ടുള്ളത്. ധർമ്മപ്രവചനം ലോകർക്ക് അഹിംസയ്ക്കുവേണ്ടി ചമച്ചതാണ്. ധർമ്മധാരണത്തിന്നുവേണ്ടിയുള്ളതാണ് എന്നു പറയുന്നു. ധർമ്മമാണു ലോകധാരകം. ധാരകം (നിലനിർത്തുന്നത്) യാതൊന്നോ അത് ധർമ്മമാകുന്നു എന്നാണ് നിശ്ചയം. ചില ദിക്കിൽ ന്യായത്തിന്റെ മാർഗ്ഗത്തിൽ ധർമ്മം നേടുവാൻ നിനയ്ക്കും. മൗനംകൊണ്ടു മോക്ഷം ഒരിക്കലും സിദ്ധിക്കയില്ല. വേണ്ടപ്പോൾ ഒന്നും മിണ്ടാതിരുന്ന്'ഞാൻ നുണപറഞ്ഞില്ല. അതുകൊണ്ട് എനിക്കു പാപം ബാധിച്ചില്ല' എന്നു വിചാരിക്കുന്നത് വിഡ്ഢിത്തമാണ്. പറയേണ്ട സന്ദർഭത്തിൽ പറയാതിരിക്കുന്നവനിൽ ശങ്കതോന്നിക്കും. ആവക സന്ദർഭങ്ങളിൽ അസത്യം പറയുന്നതാണ് നല്ലത്. ആ അനൃതം സത്യമായി കണക്കാക്കാം. കാര്യങ്ങൾക്ക് വ്രതം അനുഷ്ഠിച്ചു കർമ്മം സാധിക്കാത്തവന്ന് അതിന്റെ ഫലം ഏല്ക്കുന്നതല്ലെന്ന് ബുദ്ധിമാന്മാർ പറയുന്നു. പ്രാണനാശം, വിവാഹം, സർവ്വജ്ഞാതി, ഘാതവിപത്ത്, കർമ്മപ്രവൃത്തി ഇവയിൽ പറയുന്ന നുണ ഒരിക്കലും നുണയായി വരില്ല. അതിൽ ധർമ്മതത്വാർത്ഥദർശികൾ അധർമ്മം കാണുകയില്ല. കള്ളന്മാരിൽനിന്ന് രക്ഷപ്പെടുവാൻ ആണയിട്ടാലും ശപഥംചെയ്താലും തെറ്റില്ല. അപ്പോഴൊക്കെ നുണ പറയുന്നതു നല്ലതാണ്. സത്യമാണ് അത് എന്നു ധരിക്കണം. അർഹതയില്ലാത്ത കള്ളന്മാർക്കും, ചതിയന്മാർക്കും ധനം നൽകരുത്. കൈയിലുണ്ടായാലും ഇല്ലെന്ന് നുണപറയണം. അതിൽ പാപമില്ല. അത് സത്യതുല്യമായ ധർമ്മമാണ്. പാപികൾക്ക് കൊടുക്കുന്ന ധനം കൊടുത്തവന്നു ദുഃഖത്തിന്ന് കാരണമാകും. അതുകൊണ്ട് ധർമ്മത്തിന്നുവേണ്ടി അനൃതം പറഞ്ഞാൽ അത് ഒരിക്കലും അനൃതമാകയില്ലെന്ന് ധരിക്കണം. നിന്നോട് ഈ ലക്ഷണോദ്ദേശം ഞാൻ വിധിയാംവണ്ണം പറഞ്ഞു. ഇത് ഗ്രഹിച്ചു നീ പറയൂ പാർത്ഥാ, യുധിഷ്ഠിരൻ വധ്യനാണോ എന്ന്!"

അർജ്ജുനൻ പറഞ്ഞു: "മഹാപ്രാജ്ഞൻ പറയുന്നവിധം, ബുദ്ധിമാൻ പറയുന്നവിധം, ഞങ്ങൾക്ക് ബോധം നല്കുന്ന ഹിതമായ വിധമാണ് അങ്ങ് ഈ പറഞ്ഞകാര്യം. അങ്ങ് ഞങ്ങൾക്ക് അമ്മയെപ്പോലേയും, അച്ഛനേപ്പോലേയുമാണ്. അതിൽ അപ്പുറം പരമമായ ഗതിയുമാണ്. കൃഷ്ണാ! അങ്ങയുടെ വാക്ക് ഏറ്റവും ഉത്തമമാകുന്നു. ഈ മൂന്നുലോകത്തിലും അങ്ങ് അറിയാതെ ഒന്നുംതന്നെയില്ല. അതുകൊണ്ട് അങ്ങ് ശരിയായവിധം എല്ലാ ധർമ്മങ്ങളും അറിയുന്നു. ധർമ്മപുത്രൻ അവദ്ധ്യനാണെന്ന് ഞാൻ അറിയുന്നു. എന്റെ സങ്കല്പത്തിൽ ഇത് ഒരു അനുഗ്രഹമാണെന്നു പറയാം. എന്റെ ഉള്ളിലുള്ള വേറെയൊരു വിവക്ഷിതം ഞാൻ പറയാം അല്ലയോ ദാശാർഹാ! നീ എന്റെ വ്രതവും ധരിച്ചിരിക്കുന്നു. മനുഷ്യരിൽ ആരാണ് എന്നോട് ഇപ്രകാരം ഉപദേശിക്കുക!

'നിന്നേക്കാൾ അസ്ത്രവീര്യാഢ്യനായ മറ്റൊരുത്തന്ന് ഈ ഗാണ്ഡീവം നൽകൂ പാർത്ഥാ!' എന്ന് പറയുന്നവനെ ഞാൻ വധിക്കും. ഭീമനെ 'ഊശാന്താടിക്കാരാ' എന്നു വിളിക്കുന്നവനെ അവനും കൊല്ലും. രാജാവു ഭവാന്റെ മുമ്പിൽവെച്ചു പറഞ്ഞു 'നിന്റെ വില്ല് അന്യന്നു നല്കുക' എന്ന്. അദ്ദേഹത്തെ കൊല്ലാതെ പറ്റുമോ? കൊല്ലുകയാണെങ്കിൽ കേശവാ, പിന്നെ ഞാൻ ഈ ലോകത്തു ജീവിച്ചിരിക്കുകയുമില്ല. ഈ നിലയിൽ ഞാൻ കൊലപാതകത്തോടു ബന്ധപ്പെട്ടവനായിരിക്കുന്നു. രാജധ്വംസംമൂലം വീര്യമറ്റവനായി ഞാൻ ഉഴലുന്നു. ലോകത്തിൽ എന്റെ സത്യം നടക്കണം. ഹേ ധർമ്മജ്ഞരിൽ ശ്രേഷ്ഠാ, എന്റെ സത്യം നേരായി വരണം, ധർമ്മരാജാവ് ജീവിച്ചിരിക്കുകയും വേണം. ഞാനും അപ്രകാരം ജീവിക്കണം. അതിന്നുതക്കവിധം ഭവാൻ ബുദ്ധിപൂർവ്വം വേണ്ടത് ഉപദേശിച്ചാലും."

കൃഷ്ണൻ പറഞ്ഞു: "രാജാവു യുദ്ധംചെയ്യാതെ മടങ്ങുന്ന സമയത്ത്, കർണ്ണന്റെ കൂർത്ത ശരങ്ങൾ ഏറ്റു മുറിവേറ്റു തളർന്ന് ദുഃഖിതനായിരിക്കുകയാണ്. അതുകൊണ്ട് കഠിനമായ അവശതയിൽപ്പെട്ടു ദ്വേഷ്യവും ദുഃഖവും സഹിക്കാതെ പറഞ്ഞതാണ്. കോപിച്ചാൽ മാത്രമേ നീ കർണ്ണനെ കൊല്ലുകയുള്ളൂ. എന്നു വിചാരിച്ചാണ് ധർമ്മപുത്രൻ നിന്നോട് ഇങ്ങനെ ദ്വേഷ്യപ്പെട്ടു സംസാരിച്ചത്.

പാപിയായ കർണ്ണൻ ലോകത്തിൽ അന്യർക്കു തടുക്കുവാൻ സാധിക്കാത്തവനാണെന്നുള്ള പരമാർത്ഥം അറിഞ്ഞവനാണ്. അറിയാത്തവനല്ല, അതുകൊണ്ടാണ് ഇപ്രകാരം രാജാവു കോപിച്ച് രൂക്ഷമായി പറഞ്ഞത്. നിത്യോദ്യുക്തനും, നിത്യവും അസഹ്യനുമായ കർണ്ണനിൽ ഈ സംഗരമാകുന്ന ചൂത് നടത്തേണ്ടതുണ്ട്. അവൻ ചത്താൽ കൗരവൻ തോറ്റുപോയതുതന്നെ. ധർമ്മാത്മജനായ രാജാവിന്ന് അതിൽ ഉറപ്പുണ്ട്. അതുകൊണ്ട് ധർമ്മരാജാവ് വധ്യനല്ല. നിന്റെ പ്രതിജ്ഞയെ നീ കാക്കുകയും

വേണം. ജീവിക്കുന്നവനും മരിച്ചവനാകുന്ന വിധത്തിലുള്ള മാർഗ്ഗം ഞാൻ പറയാം കേൾക്കുക.

'മാനിക്കേണ്ടവൻ മാനിക്കപ്പെടുമ്പോൾ ലോകയാത്രയിൽ ജീവിക്കുന്നു. എപ്പോഴാണോ അവൻ വല്ലാത്ത അവമാനം ഏല്ക്കുന്നത്, അപ്പോൾ അവന്റെ ജീവൻ മൃതനാകുന്നു' എന്നാണു നിശ്ചയം. ഈ ധർമ്മരാജാവാണെങ്കിൽ മാനിക്കപ്പെടേണ്ടവനാണ്. നിന്നാലും ഭീമനാലും, മാദ്രേയന്മാരാലും, വൃദ്ധന്മാരാലും, ശൂരന്മാരാലും മാനിക്കപ്പെടേണ്ടവനാണ്. അവനെ നീ അവമാനിക്കുക. 'എടാ പട്ടീ!' എന്നൊക്കെ പൂജ്യനായ ധർമ്മപുത്രനെ നീ വിളിക്കുക. അങ്ങനെ അനാദരവായി, അധിക്ഷേപമായി, ഗുരുവിനെ നിന്ദിച്ച് വിളിച്ചു നീ സംസാരിച്ചാൽ അവൻ മൃതനായതുതന്നെ! ഇപ്രകാരം ഹേ, കൗന്തേയാ! നീ ചെയ്യുക. ധർമ്മരാജാവിൽ അധർമ്മമായ പെരുമാറ്റം ഉടനെ നീ ചെയ്യുക. ഇത് അഥർവ്വാംഗിരസിയായ ശ്രുതിക്കു തുല്യം ഉത്തമമായ ശ്രുതിയാണ്. യാതൊരു സംശയവുംകൂടാതെ അതു നീ നിർവ്വഹിക്കുക. ശ്രേയസ്സു ചിന്തിക്കുന്ന മനുഷ്യൻ അതാണ് വേണ്ടത്. കൊല്ലാത്ത കൊലപാതകമാണ് ഗുരുവിനെ അധിക്ഷേപിച്ച് 'എടാ തെണ്ടി', എന്നും മറ്റും വിളിക്കുന്നത്. ആ കൊല്ലാക്കൊല നീ നിന്റെ ജ്യേഷ്ഠനിൽ നടത്തുക.

അപ്പോൾ നീ അവനെ കൊന്നു എന്നുതന്നെ ധർമ്മരാജാവിന്നു ബോദ്ധ്യമാകും. പിന്നീട് അവന്റെ പാദത്തിൽ നമസ്കരിച്ച് സാന്ത്വോക്തികൾ പറഞ്ഞ് സമാശ്വസിപ്പിക്കുക. പ്രാജ്ഞനായ ജ്യേഷ്ഠൻ നിന്റെമേൽ കോപം ഒട്ടും കാണിക്കയില്ല. പിന്നെ ഭ്രാതൃവധം അനൃതം എന്നീ പാപങ്ങളിൽനിന്നെല്ലാം വിമുക്തനായ സന്തോഷത്തോടെ പോയി കർണ്ണനെ വധിക്കുക."

**70. യുധിഷ്ഠിരസമാശ്വാസനം** – സഞ്ജയൻ പറഞ്ഞു: "ജനാർദ്ദനൻ പറഞ്ഞ വാക്കു കേട്ട് പാർത്ഥൻ ആ സുഹൃത്തിന്റെ മൊഴിയെ പുകഴ്ത്തി. ഉടനെ അർജ്ജുനൻ ധർമ്മപുത്രനോട് ഒരിക്കലും താൻ മുമ്പു പറയാത്ത കടുത്ത മൊഴികൾ പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "എടാ ഏഭ്യാ! നീ എന്തു പറഞ്ഞു? രാജാവേ, പറഞ്ഞതു മതിയെടാ! യുദ്ധത്തെപ്പേടിച്ച് ഓടിയ പേടിക്കുടലൻ ഭീരു! രണ്ടുനാഴിക അകലേക്കു പേടിച്ചോടിപ്പോന്നിട്ടു ശിബിരത്തിൽ വന്നിരുന്ന് എന്നെ അധിക്ഷേപിക്കുന്നു! യോഗ്യൻ!

ഏതു വീരന്മാരോടും പൊരുതുന്ന ഭീമനാണ് എന്നെ ചീത്ത പറയുന്നതെങ്കിൽ എനിക്കു ഖേദമില്ലെടാ!

അവനാണെങ്കിൽ അതിന്നുള്ള യോഗ്യതയുണ്ട്. നിന്റെമാതിരിയല്ല. ശത്രുക്കളെ മർദ്ദിച്ച് ശൂരന്മാരായ രാജാക്കന്മാരെ കൊന്ന് രഥീന്ദ്രന്മാരേയും, ഉത്തമ ഗജങ്ങളേയും, സാദിമുഖ്യന്മാരേയും, വീരന്മാരായ ശത്രുവർഗ്ഗങ്ങളേയും, മുടിക്കുന്നവനും, ആയിരത്തിലേറെ ആനകളെക്കൊന്ന് ഉഗ്രമായ സിംഹനാദം തകർക്കുന്നവനും, കാംബോജരേയും, പാർവ്വതീയരേയും, അനേകം സഹസ്രത്തെ, സിംഹം മൃഗങ്ങളെയെന്നപോലെ അടിച്ചുകൊന്ന്, നിന്നെക്കൊണ്ടാകാത്തവിധം ദുഷ്കരക്രിയ ചെയ്യുന്നവനും, തേർവിട്ട് ചാടി ഗദ കൈയിലെടുത്ത് തേരും, ആനയും, കുതിരപ്പടയും അടിച്ചുതകർത്തു കൊന്ന്, വാള്, വില്ല്, ചക്രങ്ങൾ എന്നിവയാൽ ശത്രുവർഗ്ഗത്തെ പൊടിയാക്കി, കാലുകൊണ്ടു ചവിട്ടിമെതിച്ച്, കൈകൊണ്ടു തിരുമ്പിപ്പൊടിച്ച് തരിപ്പണമാക്കുന്ന ആ ശതമന്യുവിക്രമനുമായ ഭീമനാണ് എന്നെ അധിക്ഷേപിച്ചതെങ്കിൽ എനിക്കതു സഹിക്കാം. മഹാബലന്നും, വൈശ്രവണന്നും, അന്തകന്നും തുല്യനായി പാഞ്ഞുചെന്നു ശത്രുസേനയെ കൊല്ലുന്ന ആ ഭീമൻ എന്നെ നിന്ദിക്കുകയാണെങ്കിൽ അത് ഉചിതമായി ഞാൻ കരുതും. നീയോ? എടാ, നിന്റെ യോഗ്യത എനിക്കറിയില്ലേ. ബന്ധുക്കളുടെ സംരക്ഷയിൽ, ഭയപ്പെട്ടു ജീവിക്കയല്ലേ, നീ ചെയ്യുന്നത് യോഗ്യാ? നിനക്ക് എന്തു യോഗ്യതയുണ്ട് എന്നെ അധിക്ഷേപിക്കുവാൻ?

തേര്, ആൾ, ആന, കുതിര ഇവയോടെതിർത്ത് അവയെ അടിച്ചുകൊന്നു തന്നെത്താനെ കുതിരപ്പടയെ ഒടുക്കുന്ന ഭീമൻ എന്നെ ഗർഹിക്കയാണെങ്കിൽ ഞാൻ അതു സഹിക്കും. എടാ, നീ എന്ത് യോഗ്യതകൊണ്ടാണ് എന്നെ അധിക്ഷേപിച്ചത്?

കലിംഗവംഗ അംഗനിഷാദമാഗധപ്പടയിൽ കടന്ന് നീലഘനങ്ങൾപോലെയുള്ള ശത്രുഗജവീരന്മാരെ കൊന്നൊടുക്കുന്ന ശത്രുഘാതിയായ ഭീമനാണ് എന്നെ അധിക്ഷേപിച്ചതെങ്കിൽ പൊറുക്കാമായിരുന്നു. എടാ, നീ എന്തു യോഗ്യതകൊണ്ടാണ് എന്നെ അധിക്ഷേപിച്ചത്?

അവൻ കാലേതന്നെ പൂട്ടിയ തേരിൽക്കയറി വില്ലിട്ടുലച്ചു കൈയിൽ അമ്പുമേന്തി ശരവർഷങ്ങൾ കാറ് വർഷമെന്നപോലെ തൂകുന്നവനാണ്. എണ്ണൂറാനകൾ ഭീമനാൽ ഹതരായി, കൊമ്പും തുമ്പിക്കൈയും നുറുങ്ങിക്കിടക്കുന്നത് ഞാൻ ഇപ്പോൾ കണ്ടതാണ്. അങ്ങനെ പോരിൽ അമ്പെയ്തു കൊല്ലുവാൻ സമർത്ഥനായ ഭീമൻ എന്നോട് ഒരക്ഷരം അധിക്ഷേപം പറയുകയില്ല. ആ ശത്രുഘാതി പറയുകയില്ല! എടാ, നീ എന്തേ ഇങ്ങനെ പറയാൻ?

ബ്രാഹ്മണർക്കു ബലം വാക്കിലാണ്. ക്ഷത്രിയന്മാർക്കു ബലം കൈയിലാണ്. വിദ്വാന്മാർ അങ്ങനെ പറയുന്നു. നീ ക്ഷത്രിയനായിരുന്നിട്ട് വാക്ബലനാകാനാണ് ശ്രമിക്കുന്നത്. എടാ നിഷ്ഠൂരാ! നീ എന്നെ അറിയുമോ ഏതു തരക്കാരനാണെന്ന്?

ഞാൻ നിന്റെ ഇഷ്ടത്തിന്നുവേണ്ടി യത്നിക്കുന്നവനാണ്. ഭാര്യ, പുത്രൻ, ബുദ്ധി, ജീവൻ ഇവകൊണ്ടൊക്കെ ഞാൻ നിനക്കുവേണ്ടി യത്നിക്കുന്നവനാണ്. അങ്ങനെയുള്ള എന്നെ നീ വാക്കുകളാകുന്ന ബാണങ്ങൾകൊണ്ട് ഹനിക്കുകയാണോ? എടാ! നിന്നെക്കൊണ്ടു പൊറുതിമുട്ടിയല്ലോ? ഒരു സൗഖ്യവും കാണുന്നില്ല ഈ അധമനെക്കൊണ്ട്. എടാ, നീ എന്നെ നിന്ദിക്കേണ്ട. ഞാൻ നേടിയ ദ്രൗപദിയുടെ കിടക്കയിൽ അവളൊന്നിച്ചു കിടക്കുന്നവനാണു നീ. അങ്ങനെയുള്ള നിനക്കുവേണ്ടി വീരന്മാരെ കൊല്ലുന്നവനാണ് ഞാൻ. എന്നിട്ടും നീ എന്നെ ശങ്കിക്കുന്നു. നീ കൊള്ളരുതാത്ത ദുഷ്ടനാണ്. എടാ നിന്നെക്കൊണ്ട് ഒരു പൊറുതിയും കാണുന്നില്ല!

നിന്റെ ഇഷ്ടത്തിന്ന് ആ സത്യസന്ധൻ ഇഷ്ടപ്രകാരം മരണം വരിക്കുവാൻ തയ്യാറായി. വീരനും മഹാത്മാവുമായ ശിഖണ്ഡി ഞാൻ പാലിച്ചുനില്ക്കെ, അവനെ വീഴ്ത്തുകയും ചെയ്തു.

എടാ, നിന്നെ ഞാൻ രാജാധിരാജനായി ബഹുമാനിക്കയില്ല. നീ ചൂതാട്ടക്കാരനാണ്. അതിലാണ് നിന്റെ താല്പര്യമൊക്കെ. ഉത്തമന്മാർക്കു ചേരാത്ത കർമ്മം ചെയ്ത പാപിയാണു നീ. എന്നിട്ട് ഇപ്പോൾ ഞാൻ ഈ നരാധമനുവേണ്ടി ശത്രുക്കളെ കൊല്ലണമത്രേ!

ചൂതാട്ടത്തിൽ ധർമ്മദോഷം ഉണ്ടെന്നു കേട്ടിരുന്നിട്ടും, സഹദേവൻ തടഞ്ഞിട്ടും, അതിൽനിന്നു പിന്മാറിയില്ല. തെണ്ടികൾക്കു ചേർന്ന പ്രവൃത്തി ചെയ്ത് നീ സകലരേയും കഷ്ടപ്പെടുത്തി. നിന്നെക്കൊണ്ട് പൊറുതിമുട്ടി. യാതൊരു സൗഖ്യവും ഞങ്ങൾക്ക് ഇന്നേവരെ നിന്നെക്കൊണ്ടു കിട്ടിയിട്ടില്ല; കിട്ടുന്നില്ല; ഇനി കിട്ടുകയുമില്ല. നീ ചൂതാട്ടത്തിന്ന് ഒരുമ്പെട്ടിറങ്ങി. നീ സകല ദുഃഖങ്ങളും വരുത്തിവെച്ചു. എന്നിട്ട് നീ ഇപ്പോൾ ചുട്ടുപൊള്ളിക്കുന്ന വാക്കുകൾകൊണ്ടു കുത്തുന്നു. എന്റെ കൂരമ്പേറ്റ്, ഉടലറ്റ്, ആർത്ത് ഭൂമിയിൽ ശത്രുസൈന്യം കിടക്കുന്നു! നീയൊരാൾ ആ ചൂതാട്ടത്തിന്നൊരുങ്ങിയ കാരണം ആ പാപപ്രവൃത്തിയുടെ ഫലമായി കൗരവന്മാരൊക്കെ നശിച്ചുപോയി! വടക്കരും ചത്തു, കിഴക്കരും ചത്തു, തെക്കരും ചത്തു, പടിഞ്ഞാറൻകാരും ചത്തു. അസാദ്ധ്യമായ കർമ്മമാണ് ഭടന്മാർ ചെയ്തത്. നമുക്കും അവർക്കും അസംഖ്യം ഭടന്മാർ മരിച്ചുപോയി. എടാ കിഴവാ! ചൂതാട്ടക്കാരാ, നീ കാരണമാണ് ഈ രാജ്യത്തുണ്ടായ നാശമെല്ലാം. നീ കാരണമാണ് സകല ദുഃഖവും വന്നുചേർന്നത്. എന്നെ ക്രൂരമായ വാക്കുകൊണ്ട് കുത്തരുത്. നീ എന്നെ കോപിപ്പിക്കുന്നു. ഭാഗ്യം കെട്ടോൻ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം രൂക്ഷവും പരുഷവുമായ വാക്കുകൾ ധർമ്മജനോടു പറഞ്ഞു പ്രജ്ഞാശാലിയായ സവ്യ

സാചി ധർമ്മഭീരുവായി ബുദ്ധിക്ഷയത്തോടെ രാജാവിന്ന് പാത കംചെയ്തതിൽ വ്യസനിച്ചു.

പശ്ചാത്താപം സഹിക്കാതെ അർജ്ജുനൻ നെടുവീർപ്പിട്ട് വീണ്ടും വാൾ ഊരി അപ്പോൾ കൃഷ്ണൻ അവനോടു ചോദിച്ചു: 'എടോ അർജ്ജുനാ! നീ എന്തിനാണ് ആകാശംപോലെ നീലിമപൂണ്ട വാൾ വീണ്ടും വലിച്ചൂരിയത്? എന്തിനാണ് നീ ഭാവിക്കുന്നത്? പാർത്ഥാ! നീ മറുപടി പറയൂ! ഞാൻ പറഞ്ഞുതരാം. കാര്യസിദ്ധിക്കുവേണ്ട തത്വം ഞാൻ പറയാം.' ഇപ്രകാരം കേശവൻ പറഞ്ഞപ്പോൾ അർജ്ജുനൻ ഗോവിന്ദനോട് പറഞ്ഞു: 'കേശവാ, പെട്ടെന്ന് എതിർത്ത് അഹിതംചെയ്ത എന്റെ ശരീരത്തെ തന്നെ ഞാൻ ഇപ്പോൾ വെട്ടും,' എന്ന് അർജ്ജുനൻ പറഞ്ഞപ്പോൾ കേശവൻ ഇപ്രകാരം പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: "രാജാവിനോട് കശ്മലവും ഘോരവുമായി പറഞ്ഞ് ഏറ്റതിന്നുശേഷം നീ ആത്മഹത്യയ്ക്ക് ഒരുങ്ങുകയാണോ? ഇത് സജ്ജനങ്ങൾക്കു പറ്റിയ പണിയല്ല അർജ്ജുനാ! ധർമ്മാത്മാവായ ജ്യേഷ്ഠനെ വാളുകൊണ്ട് ഭവാൻ ഇപ്പോൾ കൊന്നിരുന്നെങ്കിൽ ധർമ്മഭീതനായ ഭവാൻ എന്തുമാതിരിയായേനെ! ജ്യേഷ്ഠനെ കൊന്നിട്ട് പിന്നെ നീ എന്തു ചെയ്യുമായിരുന്നു? എടോ, പാർത്ഥാ! ധർമ്മം സൂക്ഷ്മമാണ്. വിശേഷിച്ചും മൂഢന്ന് അതു കാണുവാൻ പ്രയാസമുണ്ട്. ഈ ആപ്തവാക്യം നീ കേൾക്കുക: "ആത്മാവിനെ ഹനിക്കുന്നവൻ ജ്യേഷ്ഠനെ കൊല്ലുന്നതിനേക്കാൾ ഘോരമായ നരകം ഏല്ക്കുന്നതാണ്." ആത്മഹത്യ ചെയ്യാതെതന്നെ കൊന്നവിധമാകുവാൻ ഞാൻ ഒരു മാർഗ്ഗം പറഞ്ഞുതരാം. നീ നിന്റെ ഗുണങ്ങളെപ്പറ്റി തന്നത്താൻ പ്രശംസിക്കുക. "ആത്മപ്രശംസ ചെയ്യുക എന്നത് ആത്മാവിനെ വധിക്കുകയാണ്." നീ തന്നെത്താൻ പുകഴ്ത്തിയാൽ ആത്മഹത്യചെയ്തവനാകും. അപ്രകാരം ആകാമെന്ന് കൃഷ്ണനോടു പറഞ്ഞ് ധനഞ്ജയൻ വില്ലെടുത്ത് ഉലച്ചുകൊണ്ട് ധർമ്മിഷ്ഠനായ ധർമ്മരാജാവിനോട്, ശക്രപുത്രനായ അർജ്ജുനൻ'രാജാവേ, കേൾക്കൂ,' എന്നു പറഞ്ഞ്, ഇപ്രകാരം തുടർന്നു!"

അർജ്ജുനൻ പറഞ്ഞു: "എന്നെപ്പോലെ മിടുക്കനായി വേറെ വില്ലാളികളാരുംതന്നെ ലോകത്തിലില്ല! പിനാകിയായ മഹേശ്വരനൊഴികെ വേറെ ആരുമില്ല! മഹാത്മാവായ ആ ദേവനാൽ പ്രശംസിക്കപ്പെട്ടവനാണ് ഞാൻ. ഈ ഞാൻ വിചാരിച്ചാൽ ക്ഷണംകൊണ്ട് ലോകം മുഴുവനും മുടിക്കാം. രാജാവേ, ഞാൻ ദിക്പതിമാരോടുകൂടിയ എല്ലാദിക്കുകളും ജയിച്ച് നിന്റെ അധീനത്തിലാക്കിത്തന്നു. ദക്ഷിണയോടുകൂടിയ രാജസൂയം ഭവാൻ എന്റെ ഓജസ്സാലാണ് നടത്തിയത്. ഭവാന് സഭ നിർമ്മിച്ചതും എന്റെ യോഗ്യത കൊണ്ടുതന്നെയാണ്. ഞാൻ എന്തൊരു മഹായോഗ്യനാണെന്നോ! എന്റെ കൈയിൽ കൂരമ്പുകൾ ഉണ്ട്. ഞാൺ കെട്ടിയ വില്ല് അമ്പുകളോടുകൂടെയുണ്ട്. രഥകേതുക്കളോടുകൂടിയ പാദങ്ങളുണ്ട്. എന്നെപ്പോലെ യോഗ്യനായ ഒരുത്തനെ ആർക്ക് പോരിൽ ജയിക്കുവാൻ കഴിയും? എന്നോട് പോരാടിയവരെയൊക്കെ ഞാൻ ചുട്ടുകളഞ്ഞു. കിഴക്കർ മരിച്ചു; പടിഞ്ഞാറുകാർ ഒന്നും ബാക്കിയില്ല. തെക്കരുടെ കഥയൊക്കെക്കഴിഞ്ഞു. അല്പം സംശപ്തകന്മാർ മാത്രം ശേഷിച്ചിട്ടുണ്ട്. അതും ഉടനെ അവസാനിപ്പിക്കാം. സൈന്യത്തിൽ പകുതിയും ഈയുള്ളവൻ കൊന്നൊടുക്കി. ഞാൻ കൊന്നുവീഴ്ത്തിയ ഭാരതീയസൈന്യങ്ങൾ, ദേവസൈന്യങ്ങൾ വീണുകിടക്കുന്നതുപോലെയാണ് കിടക്കുന്നത്. അസ്ത്രങ്ങളാൽ അസ്ത്രജ്ഞരെ മാത്രമേ ഞാൻ കൊല്ലൂ! അതുകൊണ്ടല്ലേ ഞാൻ ലോകം ഭസ്മമാക്കാത്തത്! കൃഷ്ണാ! ഭീമമായ ജൈത്രരഥത്തിൽ കയറി വേഗത്തിൽ കർണ്ണനെ കൊല്ലുവാനായി പോവുക. രാജാവ് ഇപ്പോൾ തൃപ്തനാകട്ടെ! പോരിൽ ഞാൻ കൂരമ്പെയ്ത് കർണ്ണനെ കൊല്ലും! അവന്റെ അമ്മ അപുത്രയായി ദുഃഖിക്കും. അപുത്രയായി, അവനാൽ ആ സൂതന്റെ അമ്മയോ, അല്ലെങ്കിൽ കുന്തിയോ, ആരാണ് ദുഃഖിക്കുകയെന്ന് അറിയാമോ? തീർച്ചയായും ഞാൻ സത്യം പറയാം, കർണ്ണനെ പോരിൽ എയ്തു കൊല്ലാതെ ഞാൻ ചട്ടയൂരുകയില്ല."

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ധാർമ്മികനായ അർജ്ജുനൻ ധർമ്മപുത്രനോടു പറഞ്ഞ് പിന്നെ വീണ്ടും ശസ്ത്രങ്ങളും വില്ലും ഉപേക്ഷിച്ച് വാളും പെട്ടെന്ന് ഉറയിലിട്ട് ലജ്ജയോടെ തല താഴ്ത്തി നിന്നു. അവൻ പിന്നെ കൈകൂപ്പി ധർമ്മരാജാവിനോടു പറഞ്ഞു: 'രാജാവേ, ക്ഷമിച്ചാലും. എന്റെ വാക്കിൽ ക്ഷമിക്കണേ! എന്നിൽ പ്രസാദിക്കണേ! എല്ലാം ഭവാനറിയാമല്ലോ. ഞാൻ ഇതാ കൈകൂപ്പുന്നു!' ശത്രുക്കളോട് പൊറുക്കുവാൻ കഴിവുള്ള രാജാവിനെ പ്രസാദിപ്പിച്ച്, സേവിച്ച്, ഇപ്രകാരം വീണ്ടും പറഞ്ഞു: 'വൈകാതെ എല്ലാം ശരിയാകും. അവൻ മടങ്ങുകയായി. ഞാൻ ചെന്ന് എതിർത്ത് ഏല്ക്കട്ടെ! ഭീമന്റെ തിരക്ക് ഒഴിക്കുവാനായി ഞാൻ അവിടെ എത്തട്ടെ! എല്ലാവിധത്തിലും കർണ്ണനെ കൊല്ലുവാനായി ഞാൻ പോകട്ടെ! എന്റെ ജീവൻ ഭവാന്റെ ഇഷ്ടത്തിനാണ്. രാജാവേ, ഞാൻ സത്യമാണ് പറയുന്നത്. അത് ഭവാൻ ഗ്രഹിച്ചാലും' എന്നു പറഞ്ഞ് ധർമ്മരാജാവിന്റെ കാൽക്കൽ സാഷ്ടാംഗമായി വീണ് കാൽപിടിച്ചു യാത്രപറഞ്ഞ്, തൃപ്തിയോടെ കിരീടി എഴുന്നേറ്റു.

ഭ്രാതാവായ ഫൽഗുനൻ പറഞ്ഞ രൂക്ഷമായ വാക്കു കേട്ട് ധർമ്മരാജാവ് ആ മെത്തവിട്ട് എഴുന്നേറ്റ് മുഴുത്ത ദുഃഖത്തോടെ പാർത്ഥനോട് ഇപ്രകാരം പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "പാർത്ഥാ! ഞാൻ ദുർജ്ജനത്തിന്റെ മട്ടിലാണ് നിന്നോടു ചെയ്തത്. നിങ്ങൾക്ക് ഉഗ്രമായ വ്യസനം പറ്റുവാൻ ഇടവരുത്തി. അതുകൊണ്ട് നീ എന്റെ തല ഉടനെ വെട്ടുക! കുലാന്തകനും, നീചനുമായ ഈ പുരുഷാധമന്റെ കഥ അവസാനിക്കട്ടെ.

പാപിയായ ഇവന്റെ, പാപവ്യസനാകുലനായ ഇവന്റെ, രൂക്ഷനും, മൂഢനും, അലസനും, ഭീരുവും, വൃദ്ധന്മാരെ അവമാനിക്കുന്നവനുമായ ഇവന്റെ കഥകഴിക്കുക. എന്തിനാണ് ഈ രൂക്ഷനെ ഇനി നിങ്ങൾ അനുവർത്തിക്കുന്നത്?

ഞാൻ കാട്ടിലേക്കു പോവുകയാണ്. പാപിയായ ഞാൻകൂടാതെ നീ സുഖമായി ജീവിക്കുക. യോഗ്യന്മാർ രാജാവാകണം. വമ്പനായ ഭീമനാണ് അതിന്നുപറ്റിയവൻ. ഈ ആണുംപെണ്ണും കെട്ട എനിക്ക് രാജകൃത്യം പറ്റുമോ? നീ ചൊടിച്ചു പറയുന്ന രൂക്ഷോക്തി കേൾക്കുവാൻ ഞാൻ ശക്തനല്ല. ഭീമൻ രാജാവാകട്ടെ! ഞാൻ ഇപ്രകാരം നിന്ദയേറ്റ് ഇനി ജീവിച്ചിട്ടെന്തുകാര്യം?"

സഞ്ജയൻ പറഞ്ഞു: " എന്നു പറഞ്ഞ് ഉടനെ ആ മെത്ത വിട്ട് പിടഞ്ഞെഴുന്നേറ്റ് രാജാധിരാജൻ കാട്ടിൽപ്പോകുവാനായി ഉദ്യമിച്ചു. ഉടനെ കടന്നുചെന്ന് പാദത്തിൽ നമസ്കരിച്ച് കൃഷ്ണൻ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "രാജാവേ, ഭവാനറിവുള്ളതാണല്ലോ സത്യസന്ധനായ ഗാണ്ഡീവിയുടെ ശപഥം? ഗാണ്ഡീവത്തെക്കുറിച്ച് അർജ്ജുനന്റെ ശപഥം ഓർമ്മയില്ലേ? ഈ അർജ്ജുനനോട് 'ഗാണ്ഡീവം അന്യന്ന് നല്കുക' എന്ന് ആര് പറയുന്നുവോ, അവൻ ഇന്ന് ലോകത്തിൽ വദ്ധ്യനാണ്. ഭവാൻ അതു പറഞ്ഞുപോയി. പാർത്ഥൻ ആ ശപഥം സത്യമാക്കി പാലിക്കുന്നതിന്നുവേണ്ടി ഭവാനെ എന്റെ അനുവാദത്തോടുകൂടി അവമാനിച്ചതാണ് രാജാവേ! ഗുരുക്കളെ അവമാനിക്കുക, വധിക്കുകതന്നെയാണ്. അതുകൊണ്ട് മഹാബാഹോ, ഭവാൻ ഫൽഗുനന്റേയും, എന്റേയും ഈ അക്രമം രാജാവേ, പൊറുത്ത് പാർത്ഥനെ കാക്കുക! ഞങ്ങൾ രണ്ടുപേരും ഭവാനെ ശരണംപ്രാപിച്ചു കുമ്പിട്ട് ഇരക്കുന്നു; ഭവാൻ എന്നിൽ ക്ഷമിച്ചാലും. ഇപ്പോൾ പാപിയായ കർണ്ണന്റെ ചോര ഭൂമി കുടിക്കും. സത്യം ഞാനേറ്റുപറയുന്നു. കർണ്ണൻ ചത്തുവെന്നുതന്നെ ഭവാൻ ഉറയ്ക്കുക! അങ്ങ് ആരുടെ വധത്തെപ്പറ്റിയാണോ ചിന്തിക്കുന്നത്, അവന്നു ജീവിതം അറ്റുപോയതുതന്നെ."

സഞ്ജയൻ പറഞ്ഞു: "കൃഷ്ണൻ പറഞ്ഞതു കേട്ട് യുധിഷ്ഠിരരാജാവ് സംഭ്രമത്തോടെ തന്റെ പാദത്തിൽ സാഷ്ടാംഗം നമസ്കരിച്ച കൃഷ്ണനെ പിടിച്ചുപൊക്കി. കൃഷ്ണന്റെ മുമ്പിൽ കൈകൂപ്പിനിന്ന് രാജാവ് ഇപ്രകാരം പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ഗോവിന്ദാ! ഭവാൻ പറഞ്ഞതു വാസ്തവമാണ്. ഈ അതിക്രമം ഞാൻ ചെയ്തുപോയി. ഗോവിന്ദാ! ഭവാൻ അനുനയിച്ച് എന്നെ ആപത്തിൽനിന്നു കയറ്റി. ഘോരമായ വ്യസനത്തിൽനിന്ന് ഞങ്ങളെ ഭവാൻ രക്ഷിച്ചു മാധവാ! ഭവാൻ നാഥനായ ഞങ്ങൾ കടുത്ത വ്യസനസമുദ്രം കടന്നുപോന്നു. അറിയാത്ത മൂഢന്മാരായി ഞങ്ങൾ രണ്ടുപേരും. ഭവാന്റെ ബുദ്ധിയാകുന്ന തോണികൊണ്ട് ദുഃഖസമുദ്രം ഇതാ കടന്നു! അമാത്യന്മാരോടുകൂടിയ ഞങ്ങൾ നിന്നാൽ സനാഥരായിത്തീരും അച്യുതാ!"

**71. അർജ്ജുനപ്രതിജ്ഞ** – സഞ്ജയൻ പറഞ്ഞു: "കൃഷ്ണൻ പറഞ്ഞതനുസരിച്ച് ധർമ്മരാജാവിനോട് ഇപ്രകാരം കടുത്തവാക്കുകൾ പറഞ്ഞ് അർജ്ജുനൻ പാപം ചെയ്തവനെപ്പോലെ ബുദ്ധിക്ഷയത്തോടുകൂടി നിന്നു. അപ്പോൾ കൃഷ്ണൻ ചിരിച്ചുംകൊണ്ടു പാണ്ഡവനോട് ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "എടോ അർജ്ജുനാ! നിന്റെ നിലയിപ്പോൾ ഏതുവിധമാകുമായിരുന്നു? 'നീ ധർമ്മജനെ ഖൾഗം കൊണ്ട് വധിച്ചിരുന്നെങ്കിൽ! നീ രാജാവിനോടു സംസാരിച്ചതിൽ ഖേദിച്ച് ഇങ്ങനെ നില്ക്കുന്നു. അപ്പോൾ നീ അദ്ദേഹത്തെ കൊന്നിരുന്നെങ്കിൽ ഏതു' നിലയായേനെ? പിന്നെ നീ എന്തു ചെയ്യും? ധർമ്മമെന്നത് ഏറ്റവും ദുർജ്ഞേയമാണ്. മന്ദപ്രജ്ഞന്മാരായ ജനങ്ങൾക്ക് അതു തീരെ അറിയാൻ വയ്യാത്തതാണ്. ധർമ്മഭീരുതമൂലം നീ അദ്ദേഹത്തെ കൊന്നിരുന്നെങ്കിൽ വലിയ തമസ്സിൽ പതിക്കുമായിരുന്നു. ഘോരമായ നരകവും നിനക്കു ലഭിക്കുമായിരുന്നു. ധർമ്മിഷ്ഠരിൽ ശ്രേഷ്ഠനും ധർമ്മജ്ഞനുമായ രാജാവിനെ നീ സന്തോഷിപ്പിക്കുക. ആ കൗരവനെ പ്രസാദിപ്പിക്കുക! അതാണ് ഇനി ചെയ്യേണ്ടത്. ഭക്തിയോടുകൂടി ജ്യേഷ്ഠനെ പ്രസാദിപ്പിച്ച് ധർമ്മജന്റെ പ്രീതി സമ്പാദിച്ചു. സൂതപുത്രന്റെ രഥം നോക്കി നാം പൊരുതുവാനായി ഉടനെ പോവുക! കൂരമ്പെയ്ത് പോരിൽ കർണ്ണനെ വധിച്ച് ധർമ്മപുത്രന്റെ പ്രീതിയെ നീ വർദ്ധിപ്പിക്കുക! ഇതാണ് കാലോചിതമായ കർമ്മമെന്നു ഞാൻ വിചാരിക്കുന്നു. അർജ്ജുനാ, അപ്രകാരം നീ ചെയ്താൽ നിന്റെ കാര്യം നീ നിർവ്വഹിച്ചു എന്ന കൃതാർത്ഥത നിനക്കുണ്ടാകും."

സഞ്ജയൻ പറഞ്ഞു: "പിന്നെ വലിയ ലജ്ജയോടുകൂടി അർജ്ജുനൻ ധർമ്മപുത്രന്റെ പാദത്തിൽ തലകുമ്പിട്ട് നമസ്കരിച്ച് ഭരതശ്രേഷ്ഠനോട് പ്രസാദിക്കേണമെന്നു വീണ്ടും അഭ്യർത്ഥിച്ചു. 'ധർമ്മഭീരുത്വംകൊണ്ട് ഞാൻ ചെയ്തുപോയ അപരാധം ഭവാൻ ക്ഷമിക്കണേ!' എന്നു പറഞ്ഞ് അർജ്ജുനൻ തേങ്ങിക്കരഞ്ഞു. അതു കണ്ട് ശത്രുഹരനായ പാർത്ഥനെ, തമ്പിയായ അർജ്ജുനനെ, രാജാവു പിടിച്ചെഴുന്നേല്പിച്ചു. അവനെ സസ്നേഹം തഴുകി. രാജാവും തേങ്ങിക്കരയുവാൻ തുടങ്ങി. അല്പസമയം ശ്രീമാന്മാരായ ആ സഹോദരന്മാർ കരഞ്ഞു. ഹൃദയത്തിലെ മാലിന്യം ശുദ്ധിചെയ്തു. തമ്മിൽ അവർ പ്രീതരായി. പിന്നെ പ്രേമത്തോടെ രാജാവു പാർത്ഥനെ പുല്കി. ശിരസ്സിൽ ഘ്രാണിച്ചു. പിന്നെ തെളിഞ്ഞ പുഞ്ചിരിയോടുകൂടി ജയനോട് ഇപ്രകാരം പറഞ്ഞു: 'മഹാബാഹോ, സൈന്യമെല്ലാം കാൺകെ കർണ്ണൻ എന്റെ ചട്ടയും, കൊടിയും, വില്ലും, അമ്പും, വേലും, കുതിരകളും, എയ്തറുത്തു. ഞാൻ കിണഞ്ഞേറ്റിട്ടും അവൻ എന്നെ അവശനാക്കി വിട്ടു. അവന്റെ ആ മഹത്തായ കർമ്മം കണ്ടറിഞ്ഞ ഞാൻ വിഷാദിക്കുന്നു; ഫൽഗുനാ, ദുഃഖിക്കുന്നു. ജീവനിൽ പ്രിയമില്ലാതായിരിക്കുന്നു. ആ വീരനെ പോരിൽ നീ ഇന്നു കൊന്നില്ലെങ്കിൽ ഞാൻ പ്രാണൻ കളയും. ജീവൻ കൊണ്ടെനിക്ക് എന്തുഫലമാണ്?' ഇപ്രകാരം ധർമ്മരാജാവു പറഞ്ഞപ്പോൾ പാർത്ഥൻ അതിന്ന് മറുപടി പറഞ്ഞു: 'രാജാവേ! സത്യമാണ്, ഭവാന്റെ പ്രസാദത്താണ്, ഭീമനാണ്, യമന്മാരാണ്, രാജാവേ! ഞാൻ പോരിൽ കർണ്ണനെ കൊല്ലും. അല്ലെങ്കിൽ കർണ്ണനാൽ ഹതനായി ഞാൻ പോരിൽ വീഴും! എന്റെ ശസ്ത്രമാണെ ഇതു സത്യമാണ്!' എന്ന് രാജാവിനോടു ശപഥംചെയ്തു പറഞ്ഞതിന്നുശേഷം കൃഷ്ണനോട് ഇപ്രകാരം പറഞ്ഞു: 'കൃഷ്ണാ! കർണ്ണനെ പോരിൽ ഞാൻ ഇന്നു കൊല്ലും! അതിൽ ഒട്ടും സംശയമില്ല. അങ്ങയുടെ അനുഗ്രഹത്താൽ എനിക്ക് നന്മ സിദ്ധിക്കും! ആ ദുഷ്ടന്റെ വധം തീർച്ചയാണ്!' എന്നു പറയുന്നതു കേട്ട് കൃഷ്ണൻ അർജ്ജുനനോടു പറഞ്ഞു: 'ശക്തനായ കർണ്ണനെ കൊല്ലുവാൻ നീ മതി. ഇതെനിക്ക് എത്രയോ മുമ്പേയുള്ള ഒരു മോഹമാണ് അർജ്ജുനാ. ഇന്നു ഭവാൻ കൊല്ലില്ലേ കർണ്ണനെ?' വീണ്ടും മതിമാനായ ധർമ്മപുത്രനോടു മാധവൻ പറഞ്ഞു: 'അല്ലയോ യുധിഷ്ഠിരാ! ഭവാൻ അർജ്ജുനനെ സമാശ്വസിപ്പിക്കുക! ദുർബ്ബുദ്ധിയായ കർണ്ണനെ സംഹരിക്കുവാൻ ഭവാൻ അനുജ്ഞ നല്കുക. ഭവാൻ കർണ്ണബാണാർത്തനായി കിടക്കുകയാണെന്നറിഞ്ഞ് വൃത്താന്തം അറിയുവാൻ ഇങ്ങോട്ടു വന്നതാണ്, പാണ്ഡവാ! ഭാഗ്യത്താൽ അങ്ങ് ഹതനായില്ല; ഗ്രസ്തനുമായില്ല. ഭാഗ്യം തന്നെ! പാർത്ഥനെ സമാശ്വസിപ്പിച്ച് ഭവാൻ വിജയം ആശംസിച്ചാലും!"

യുധിഷ്ഠിരൻ പറഞ്ഞു: "പാർത്ഥാ, ബീഭത്സോ! വരൂ! എന്നെ ഒന്നു കെട്ടിപ്പിടിക്കൂ! നീ ചൊല്ലേണ്ടതായ ഹിതം പറഞ്ഞു. ഞാൻ എല്ലാം ക്ഷമിച്ചു. ഞാൻ സമ്മതം നല്കുന്നു. നീ പോയി കർണ്ണനെക്കൊല്ലുക! പാർത്ഥാ! നീ വിഷാദിക്കരുത്. ഞാൻ ദാരുണമായി പറഞ്ഞു പോയതിൽ ഒട്ടും പരിഭവിക്കരുത്."

സഞ്ജയൻ പറഞ്ഞു: "ഉടനെ ധനഞ്ജയൻ തല കുമ്പിട്ട് കൂപ്പി. കൈകൾകൊണ്ട് ജ്യേഷ്ഠന്റെ കാൽപിടിച്ചു. അഗ്രജൻ ഉടനെ അവനെ എഴുന്നേല്പിച്ച് ഗാഢമായി പുണർന്ന് മൂർദ്ധാവിൽ ഘ്രാണിച്ചതിന്നുശേഷം ഇപ്രകാരം വീണ്ടും പറഞ്ഞു: 'അല്ലയോ ധനഞ്ജയാ! മഹാബാഹോ! നീ എന്നെ നല്ലപോലെ മാനിച്ചു. വീണ്ടും നീ ശാശ്വതമായ മാഹാത്മ്യവും ശാശ്വതമായ വിജയവും നേടുക!'

അർജ്ജുനൻ പറഞ്ഞു: 'കൂട്ടത്തോടെ ആ പാപിയെ പോരിൽ കൂരമ്പുകൊണ്ട് എതിർത്തേറ്റ് ഇന്നു ഞാൻ കൊല്ലുന്നതാണ്. ബലഗർവ്വുള്ള കർണ്ണനെ ഇന്നു ഞാൻ കൊല്ലാം. വില്ല്, അമ്പുവലിച്ചുവിട്ട് അങ്ങയെ വല്ലാതെ പീഡിപ്പിച്ച ആ കർമ്മത്തിന്റെ ക്രൂരമായ ഫലം അവന്ന് ഇന്നു ലഭിക്കും. ഇന്നു ഞാൻ കർണ്ണനെ വധിച്ച് ഭവാന്റെ പിന്നാലെ വരും. ബഹളംവിട്ട് അങ്ങയെ പൂജിക്കുവാൻ എത്തും. ഞാൻ ഈ പറഞ്ഞത് സത്യമാണ്.

വൻപോരിൽ കർണ്ണനെ കൊല്ലാതെ ഞാൻ പിൻവാങ്ങുകയില്ല. എന്ന് ഞാൻ അങ്ങയുടെ കാലുതൊട്ട് സത്യംചെയ്യുന്നു!"

ഇപ്രകാരം പറയുന്ന കിരീടിയോട് തെളിഞ്ഞ് മഹത്തായ വാക്ക് ധർമ്മരാജാവു പറഞ്ഞു: 'ക്ഷയിക്കാത്ത അമ്പുകളും, ഇഷ്ടമായ ജീവനും, ജയവും, വീര്യവും ശത്രുനാശവും, നീ പ്രാപിക്കുമാറാകട്ടെ! ഞാൻ ആഗ്രഹിക്കുന്നതുപോലെതന്നെ എല്ലാം വന്നുകൂടും. നീ പോയി കർണ്ണനെ പോരിൽ വൃത്രനെ സുരേശ്വരൻ എന്നപോലെ കൊല്ലുക. നിനക്ക് നന്മവരട്ടെ! "

**72. കൃഷ്ണാർജ്ജുനസംവാദം – കൃഷ്ണൻ കർണ്ണവധത്തിന്ന് അർജ്ജുനനെ പ്രേരിപ്പിക്കുന്നു** – സഞ്ജയൻ പറഞ്ഞു: "ധർമ്മജനെ കുളുർത്ത മനസ്സോടുകൂടി തെളിയിച്ച് പാർത്ഥൻ സൂതപുത്രനെ കൊല്ലുവാൻ ഉത്സാഹത്തോടുകൂടി കേശവനോട് പറഞ്ഞു: 'കൃഷ്ണാ! എന്റെ തേര് ഒരുക്കുക. അശ്വങ്ങളെ പൂട്ടുക! പെരും തേരിൽ സർവ്വായുധങ്ങളേയും ചേർത്തു വെച്ചുകൊള്ളുക. അശ്വാരൂഢർ പഠിപ്പിച്ചു നടത്തി ചേർത്ത കുതിരകൾ രഥോപകരണങ്ങളോടുകൂടി വേഗത്തിൽ ചേരട്ടെ! ഉടനെ കർണ്ണനെ കൊല്ലുവാൻ പുറപ്പെടുക!' മഹാത്മാവായ അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ കൃഷ്ണൻ ദാരുകനോട് പറഞ്ഞു: 'ഭരതശ്രേഷ്ഠനായ അർജ്ജുനൻ, വില്ലാളിവീരൻ, കല്പിക്കുന്ന മാതിരിയൊക്കെ ഒരുക്കുക!' കൃഷ്ണന്റെ കല്പനകേട്ട് ദാരുകൻ വ്യാഘ്രത്തോലിട്ടതും, ശത്രുഹരമായതുമായ ആ തേർ പൂട്ടി. മഹാത്മാവായ പാർത്ഥനോട് തയ്യാറായി എന്നു പറഞ്ഞു. മഹാത്മാവായ ദാരുകൻ ആ തേര് പൂട്ടിയതു കണ്ട് ധർമ്മപുത്രനോടു പറഞ്ഞ് വിപ്രാശീർവ്വാദങ്ങൾ വാങ്ങി. സുമംഗളവും, സ്വസ്ത്യ

യനവുമായ ആ തേരിൽക്കയറി. അവന്നു മഹാപ്രാജ്ഞനായ ധർമ്മരാജാവ് ആശീർവ്വാദംചെയ്തു. അവൻ കർണ്ണന്റെ തേരി ന്നുനേരെ യാത്രയായി.

ആ വില്ലാളി പുറപ്പെട്ടതുകണ്ട് ഭൂതങ്ങൾ വമ്പനായ പാണ്ഡ വൻ കർണ്ണനെ കൊന്നു എന്നുതന്നെ ഉറച്ചു. ചുറ്റുമുളള ദിക്കു കൾ തെളിഞ്ഞു. ചാഷങ്ങളും, ശതപത്രങ്ങളും, ക്രൗഞ്ചങ്ങളും അപ്പോൾ പാണ്ഡു പുത്രനെ പ്രദക്ഷിണംവെച്ചു. പുരുഷനാമ ങ്ങളുളള പുണ്യമായ, ശുഭമായ പക്ഷികൾ പാർത്ഥനെ പോരിൽ പ്രോത്സാഹിപ്പിക്കുമാറ് ഹർഷത്തോടെ കൂകി. കഴു, കങ്കം, കാക്ക, ബകം, പരുന്ത് എന്നീ പക്ഷികൾ അവന്റെ മുമ്പിൽ തീറ്റിക്കു വേണ്ടി ഭയങ്കരമായി പറന്നുവന്നു. അവ പാണ്ഡവനു നല്ല നിമിത്തങ്ങൾ സൂചിപ്പിച്ചു. അധികമായ സൈന്യക്ഷയം കർണ്ണ വധത്തിന്നുവേണ്ടി വന്നുകൂടുമെന്നും സൂചിപ്പിച്ചു. പോകുന്നവ ഴിക്ക് പാർത്ഥന്ന് വല്ലാത്ത വിയർപ്പുണ്ടായി. ഈ വിയർപ്പിന്റെ ലക്ഷണമെന്താണ്? ഇത് എങ്ങനെ കലാശിക്കും? എന്ന ചിന്തയും പാർത്ഥനിലുണ്ടായി. ഉടനെ മധുസൂദനൻ ഗാണ്ഡീവധന്വാവോ ട്, ചിന്താന്ധനായി പോകുന്നതു കണ്ട് പറഞ്ഞു."

വാസുദേവൻ പറഞ്ഞു: "അല്ലയോ, ഗാണ്ഡീവധന്വാവേ, നീ പോരിൽ വില്ലുകൊണ്ട് ജയിച്ചവരെല്ലാം നിന്നാലല്ലാതെ മറ്റ് ആരാലും ജയിക്കുവാൻ വയ്യാത്തവരാണ്. ശക്രവിക്രമാഢ്യരായ പല ശൂരന്മാരേയും ഞാൻ കണ്ടിട്ടുണ്ട്. അവരെല്ലാം ശൂരനായ നിന്നോടേറ്റ് പോരിൽ പരസൽഗതി പ്രാപിക്കുകയാണുണ്ടായ ത്. ഭീഷ്മൻ, ദ്രോണൻ, ഭഗദത്തൻ, വിന്ദാനുവിന്ദരായ അവന്ത്യർ, കാംബോജേന്ദ്രനായ സുദക്ഷിണൻ, വീരനായ ശ്രുതായുധൻ, അയുതായുധൻ മുതലായവരോട് എതിർത്തേറ്റിട്ട് ക്ഷേമത്തോടെ ജീവിക്കുന്ന പുരുഷൻ ആരാണ്, നീയല്ലാതെ? നിന്റെ അസ്ത്ര ങ്ങൾ ദിവ്യങ്ങളാണ്. നിനക്ക് ലാഘവം, ബലം, യുദ്ധത്തിൽ കൂസ ലില്ലായ്ക, അറിവിന്റെ വലുപ്പം, ലക്ഷ്യവേധം, ലക്ഷ്യപാതം, യോഗം എന്നിവയെല്ലാം വലുതാണ് അർജ്ജുനാ. നീ ചരാചര ത്തോടുകൂടി ദേവഗന്ധർവ്വന്മാരെ കൊല്ലും. എടോ പാർത്ഥാ! നിന്നെപ്പോലെ ലോകത്തിൽ ഒരു യോദ്ധാവും പൊരുതുന്നില്ല. വില്ലെടുത്ത യുദ്ധദുർമ്മദന്മാരായ ക്ഷത്രിയേന്ദ്രരിൽ ആരുംതന്നെ നിന്നോടു കിടനില്ക്കുന്നില്ല. ദേവന്മാർ മുതല്ക്ക് ചിന്തിച്ചാൽ നിന്നോടു തുല്യനായി ആരേയും കാണുന്നില്ല, കേൾക്കുന്നുമില്ല ബ്രഹ്മാവ് പ്രജകളെ സൃഷ്ടിച്ചു. അപ്രകാരംതന്നെ ഗാണ്ഡീവം വില്ലും തീർത്തു. ആ വില്ലുകൊണ്ടാണ് നീ പൊരുതുന്നത്. അതു കൊണ്ടു നിനക്കു തുല്യനായി ആരുമില്ല.

എന്നാൽ അവശ്യമായ പത്ഥ്യം നിന്നോടു പറയേണ്ടതുണ്ട്. അതും ആവശ്യമാണല്ലൊ. പോരിൽ പ്രശോഭിക്കുന്ന കർണ്ണനെ നീ നിസ്സാരനാക്കി നിന്ദിക്കരുത്. കർണ്ണൻ ബലവാനും, ഗർവ്വി ഷ്ഠനുമാണ്. കൃതാസ്ത്രനും, സുമഹാരഥനുമാണ്. കൃതിയാ ണ്. ചിത്രമായിപൊരുതുന്നവനാണ്. ദേശകാലം അറിഞ്ഞവാ നാണ്. എന്തിനധികം പറയുന്നു, ചുരുക്കമായി ഞാൻ പറയാം, നീ ശ്രദ്ധാപൂർവ്വം കേൾക്കുക. കർണ്ണൻ മഹാരഥനാണ്. നിന്റെ തുല്യനോ അല്ലെങ്കിൽ മേലെയുളളവനോ ആണ്. അവനെ നന്നായി പ്രയത്നംചെയ്തു വൻപോരിൽ നീ കൊല്ലണം. തേജ സ്സാൽ അഗ്നിപോലെയുളളവനാണ്. വേഗത്തിൽ കാറ്റിന്നു തുല്യ നാണ്. കോപത്തിൽ അന്തകതുല്യനാണ്. സിംഹകായനും മഹാ ബലനുമാണ്. എട്ടുമുഴം ഉയരമുളളവനാണ്. മഹാബാഹുവാ ണ്. മാർവിരിഞ്ഞവനാണ്. സുദുർജ്ജയനാണ്. അഭിമാനമുളള ശൂരനും, പ്രവീരനും, പ്രിയദർശനനുമാണ്. സർവ്വയോധഗു ണവും തികഞ്ഞവനും മിത്രങ്ങൾക്ക് അഭയംകരനുമാണ്. എപ്പോഴും അവൻ പാണ്ഡവദ്വേഷിയാണ്. കർണ്ണൻ ഇന്ദ്രാദി കളായ ദേവന്മാർക്കും, ഇവിടെ ഏവർക്കും അവദ്ധ്യനാണുതാ നും. നീയൊരാൾ ഒഴികെ മറ്റാർക്കും അവനെ കൊല്ലുവാൻ കഴി കയില്ല. അതുകൊണ്ട് നീ കർണ്ണനെ കൊല്ലണം! മാംസശോണി തങ്ങളോടുകൂടിയ, നല്ലപോലെ യത്നിക്കുന്ന ദേവകൾക്കുപോ ലും, അവർ ഒന്നിച്ചെതിർത്താൽപോലും, ആ രഥിയെ ജയിക്കു വാൻ സാധിക്കുകയില്ല.

എന്നാൽ അവൻ ദുരാത്മാവും, പാപവൃത്തനും, നൃശംസ നുമാണ്. പാണ്ഡവന്മാരിൽ ഏതു കാലത്തും ദുഷ്പ്രജ്ഞനാ ണ്. ഹീനാർത്ഥനായ ആ പാണ്ഡവദ്വേഷിയെ, ആ കർണ്ണനെ, കൊന്നു കാര്യം നടത്തുക! അവനെ, ആ തേരാളിശ്രേഷ്ഠനായ കർണ്ണനെ ഇപ്പോൾത്തന്നെ കാലപുരിയിലേക്ക് ആട്ടിയോടിക്ക ണം. അഹങ്കാരിയായ അവൻ നിത്യവും പാണ്ഡവന്മാർക്ക് അവ മാനംചെയ്തുകൊണ്ടിരിക്കുന്നു.

ഏതൊരു വീരനാലാണോ താൻ വീരനാണെന്നു പാപി യായ സുയോധനൻ ചിന്തിക്കുന്നത്, പാപങ്ങൾക്കെല്ലാം വേരായ ആ കർണ്ണനെ നീ കൊല്ലണം അർജ്ജുനാ!

വാളാകുന്ന നാവും, വില്ലാകുന്ന വായയും, ശരങ്ങളാകുന്ന പല്ലുകളുമുളള ആ ശക്തനെ, ഗർവ്വുകൂടിയ പുരുഷവ്യാഘ്രനായ കർണ്ണനെ, അർജ്ജുനാ! നീ കൊല്ലുക! ഞാൻ ഇതാ അനുവാദം തരുന്നു. വീര്യബലങ്ങളാൽ വീരനായ കർണ്ണനെ പോരിൽ ആനയെ സിംഹം എന്നപോലെ കൊല്ലുക. ആരുടെ വീര്യത്താൽ നിന്റെ വീര്യത്തെ കൗരവന്മാർ നിന്ദിക്കുന്നുവോ പോരിൽ ആ കർണ്ണനാകുന്ന വൈകർത്തനനെ അർജ്ജുനാ! നീ കൊല്ലുക!"

**73. ശ്രീകൃഷ്ണന്റെ ഉപദേശം –** സഞ്ജയൻ പറഞ്ഞു: "വീണ്ടും അർജ്ജുനനോട് അമേയാത്മാവായ കേശവൻ, കർണ്ണനെ കൊല്ലുവാൻ അർജ്ജുനൻ കരുതി പോകുന്ന സമയ ത്ത്, ഘോരമായി ആന, കുതിര, കാലാൾസൈന്യങ്ങൾ പോരാടി നശിച്ചുകൊണ്ടിരിക്കെ, പറഞ്ഞു: 'യുദ്ധം തുടങ്ങിയിട്ട് ഇന്നേക്കു പതിനേഴു ദിവസമായി. ഇന്നു പതിനേഴാം ദിവസമാണ്. നിന്റെ കൂട്ടർക്കും ശത്രുക്കൾക്കും വലുതായ സൈന്യശേഖരമുണ്ടായി രുന്നു. തമ്മിൽ പോരാടി പരസ്പരം കൊന്ന് ഇപ്പോൾ അല്പമേ ശേഷിപ്പുളളു. എടോ പാർത്ഥാ! കൂടുതൽ ആനകളും കുതിര കളും ഉണ്ടായിരുന്ന കൗരവന്മാർ പടത്തലയ്ക്കൽ ശത്രുവായ നിന്നോടേറ്റു നശിച്ചു പോയി. ഈ മന്നവന്മാരും, സൃഞ്ജയ ന്മാരും ചേർന്ന പാണ്ഡവന്മാർ ദുർദ്ധർഷനായ നിന്നെ ആശ്ര യിച്ചുനില്ക്കുന്നു. പാഞ്ചാലരും, പാണ്ഡവരും, ചേദിപാഞ്ചാല മത്സ്യന്മാരും നീ കാക്കുന്നവരാണ് ശത്രുഘ്നാ! അവരും ധാരാളം ശത്രുജനങ്ങൾക്കു നാശംചെയ്തു. താതാ! കൂടുതലുളള കൗരവ ന്മാരെ കൊല്ലുവാൻ ആരുണ്ട്? യുദ്ധത്തിൽ നീ കാത്തുരക്ഷിച്ച മഹാരഥന്മാരായ പാണ്ഡവരല്ലാതെ ആരുണ്ട്?

പോരിൽ സുരാസുരനരന്മാരെ വെല്ലുവാൻ പലരും, മൂന്നു ലോകവും വെല്ലുവാൻ നീ ഒരാളും മതി. പിന്നെ കൗരവപ്പടയെ പ്പറ്റി എന്തുപറയുവാൻ! നിനക്കല്ലാതെ മറ്റാർക്കു കഴിയും ഭഗദ ത്തരാജാവിനെ ജയിക്കുവാൻ? സുരേന്ദ്രോപമന്മാരായാലും കഴി യുമോ? പാർത്ഥാ! നീ കാക്കുന്ന സൈന്യവും അപ്രകാരംതന്നെ യാണ്. കണ്ണുകൊണ്ടു നോക്കുവാൻപോലും കഴികയില്ല, മന്ന വന്മാരെയെല്ലാം. അപ്രകാരംതന്നെ നീ കാത്ത ധൃഷ്ടദ്യുമ്നശിഖ ണ്ഡികൾ ഭീഷ്മദ്രോണന്മാരെ യുദ്ധത്തിൽ വീഴ്ത്തിയില്ലേ? ആരുണ്ട് ഭാരതപ്പടയിൽ ശക്രവിക്രമന്മാരായ ഭീഷ്മദ്രോണന്മാരെ പടയിൽ വെല്ലുവാൻതക്ക യോഗ്യതയുളളവർ? ആ ശാന്തനവ നായ ഭീഷ്മൻ, ദ്രോണൻ, വൈകർത്തനൻ, കൃപൻ, ദ്രോണപു ത്രൻ, സൗമദത്തി, കൃതവർമ്മാവ്, സൈന്ധവൻ, മദ്രരാജാവ്, സുയോധനരാജാവ്—പോരിൽ കൃതാസ്ത്രന്മാരായ പിൻതിരി ക്കാത്ത ഈ വീരന്മാരെ, യുദ്ധദുർമ്മദന്മാരായി കൂടുന്ന ഉൽക്ക ടമായ അക്ഷൗഹിണീശ്വരന്മാരെ, നീയല്ലാതെ അല്ലയോ നരവ്യാ ഘ്രാ, ആരുണ്ട് വെല്ലുവാൻപോരുന്നവനായിട്ട്? അമർഷികളായ ക്ഷത്രിയന്മാരുടെ കൂട്ടം പലതും അങ്ങനെ ക്ഷയിച്ചുപോയി, നാനാനാട്ടുകാരും ചത്തു. അവരുടെ തേരും, അശ്വങ്ങളും, ആന കളും ചത്തു. ഗോവാസദാസമീയന്മാർ വസാതിക്കൂട്ടർ, പ്രാച്യ ന്മാർ, വാടധാനന്മാർ, ഗർവ്വിഷ്ഠരായ ഭോജവർഗ്ഗങ്ങൾ, ഉദ്യു ക്തരായ ഗജങ്ങളും, അശ്വങ്ങളും, ഇങ്ങനെ ഈ ബ്രഹ്മക്ഷത്ര ത്തിന്റെ പടയെല്ലാം നിന്നോടും ഭീമനോടും ഏറ്റ് ചാമ്പലായി പാണ്ഡവാ! ഉഗ്രന്മാരും, ശക്തന്മാരായ യവനന്മാരും, തുഖാര ന്മാരും, ഖസന്മാരും, ദാർവ്വാഭിസാരരും, ദരദന്മാരും, ശകന്മാരും, രാമഠരും, തംഗണന്മാരും, ആന്ധ്രന്മാരും, പുളിന്ദന്മാരും, കിരാ

തന്മാരും, മ്ലേച്ഛന്മാരും, പാർവ്വതീയന്മാരും, സാഗരാനൂപവാസികളും, വാശികൂടിയ യുദ്ധശൗണ്ഡന്മാരും, ശക്തന്മാരും, ദണ്ഡപാണികളും, ഇവരൊക്കെ സംരബ്ധന്മാരായി ദുര്യോധനന്നുവേണ്ടി കൗരവന്മാരോടുകൂടി നില്ക്കുന്നു. ഇവരെ വെല്ലുവാൻ നീയല്ലാതെ മറ്റാർ ശക്തരാകും? വ്യൂഹംകെട്ടിയ ഘോരമായ ഈ പട കാണുന്നതായാൽ രക്ഷിക്കുന്നതിന്നു ശക്തനായ നീ ഒരാളില്ലെങ്കിൽ ഇവരോട് ആരുണ്ട് എതിർക്കുവാൻ പറ്റിയവർ? കടൽപോലെ ഇളകി ധൂളിപടർന്ന ആ സൈന്യത്തെ നീ കാക്കുന്നവരായ് പാണ്ഡവന്മാർ ചൊടിച്ചുകയറി മുറിച്ചു. മാഗധരാജാവ്, ജയത്സേനൻ, അഭിമന്യുവാൽ വധിക്കപ്പെട്ട് നാളുകൾ ഏഴുകഴിഞ്ഞു. ആ രാജാവിന്റെ കടുത്ത കർമ്മം ചെയ്യുന്ന ആനകളെ പതിനായിരം എണ്ണത്തിനെ ഭീമൻ ഗദകൊണ്ട് അടിച്ചുകൊന്നു. പിന്നെ വേറെ അസംഖ്യം ആനകളേയും, കുതിരകളേയും കൊന്നു. അസംഖ്യം തേരുകൾ തകർത്തു. എടോ പാർത്ഥാ, യുദ്ധത്തിൽ ഇപ്രകാരം വലിയ ഭയം മുതിരുന്ന സമയത്ത് ഭീമനോടും നിന്നോടും ഏറ്റ് കൗരവന്മാർ തേര്, ആന, കുതിര എന്നിവയോടുകൂടി മൃത്യുലോകത്തിലേക്കെത്തി. ഇപ്രകാരം പടത്തല മുടിച്ച സമയത്ത് പാർത്ഥാ! ഭീഷ്മൻ അത്യുഗ്രമായ ശരജാലങ്ങൾ ചൊരിഞ്ഞു. പാഞ്ചാലകാരൂഷചേദികേകയമത്സ്യന്മാരെ അമ്പെയ്തു മൂടി ആ പരമാസ്ത്രജ്ഞൻ കൊന്നുമുടിച്ചു. പരന്മാരുടെ ദേഹം പിളർക്കുമാറ് അവൻ തൂകുന്ന ശരങ്ങളാൽ, സ്വർണ്ണപുംഖങ്ങളാൽ, ആകാശം പൂർണ്ണമായി. ഓരോ മുഷ്ടികൊണ്ട് ഒരായിരം തേരുവീതം അവൻ നശിപ്പിച്ചു. നരന്മാരേയും ആനകളേയും അവൻ ലക്ഷംവീതം കൊന്നു. അവൻ പത്താമത്തെ ദശയിലായപ്പോൾ കുതിരകളേയും, ആനകളേയും കൊന്നു. ദുഷ്ടമായ തൊള്ളായിരം ശരങ്ങൾ അവൻ വിട്ടു. ഭീഷ്മൻ പത്തുദിവസം നിന്റെ സൈന്യത്തെ കൊന്നുമുടിച്ചു. തേർത്തട്ടു ശൂന്യമാക്കി, കുതിരകളേയും ആനകളേയും കൊന്നു. രുദ്രോപേന്ദ്രാഭമായ തന്റെ രൂപം അവൻ കാണിച്ച് സംഗരത്തിൽ പാണ്ഡവസൈന്യത്തെ നിഗ്രഹിച്ചുവീഴ്ത്തി. ചേദികേകയപാഞ്ചാല രാജാക്കന്മാരെ അവൻ കൊന്നു വീഴ്ത്തി. തേര്, ആന, കുതിരകൾ ചേർന്ന പാണ്ഡവപ്പടയെ മുടിച്ചു. അപ്ലവത്തിൽ താഴ്ന്നുപോയ മന്ദനായ ദുര്യോധനനെ കയറ്റുവാനാണ് ഈ വിക്രമങ്ങളൊക്കെ അവൻ കാണിച്ചത്. തപിക്കുന്ന അർക്കനെപ്പോലെ അവൻ അത്തരത്തിൽ പോരിൽ ചരിക്കുമ്പോൾ ആയിരംകോടി വരായുധമെടുത്ത കാലാളുകൾ, സൃഞ്ജയയോദ്ധാക്കൾ, അവനെ നോക്കുവാൻപോലും ശക്തരായില്ല. മറ്റു രാജാക്കന്മാരും അപ്രകാരംതന്നെ!

സംഗരത്തിൽ ജയംനേടി അവൻ അപ്രകാരം ചരിക്കുമ്പോൾ വലിയ ഉത്സാഹത്തോടെ പാണ്ഡവന്മാർ പാഞ്ഞണഞ്ഞു. പാണ്ഡുസൃഞ്ജയന്മാരെ അവൻ ഓടിച്ചുവിട്ട് ഒറ്റയ്ക്കു യുദ്ധത്തിൽ ഏകവീരത നേടി.

ആ മഹാവ്രതനെ, പോരിൽ നീ കാക്കുന്ന ശിഖണ്ഡി പോയി, ആ നരവ്യാഘ്രനെ, നിശിതശരങ്ങളാൽ ഹിംസിച്ചു. ആ പിതാമഹൻ ഇപ്പോൾ ശരതല്പത്തിൽ കിടക്കുകയാണ്.

ഇന്ദ്രനോടേറ്റ വൃത്രനെന്നപോലെ അഞ്ചുദിവസം നിന്നോടേറ്റ് ശത്രുപ്പട മുടിച്ച ദ്രോണൻ അഭേദ്യവ്യൂഹംകെട്ടി മഹാരഥന്മാരെ വീഴ്ത്തി, ജയദ്രഥന്നു രക്ഷചെയ്തും ആ മഹാരഥൻ പോരാടി. രാത്രിപ്പോരിൽ ഉഗ്രനായ അന്തകനെപ്പോലെ ശരജാലത്താൽ യോദ്ധാക്കളെ പ്രതാപവാനും, വീരനുമായ ദ്രോണൻ ചുട്ടു. ധൃഷ്ടദ്യുമ്നനോടേറ്റ് അവൻ പരയായ ഗതിനേടി. ഭവാൻ അപ്പോൾ കർണ്ണൻ മുതലായ മഹാരഥന്മാരെ ആഹവത്തിൽ തടുത്തിരുന്നില്ലെങ്കിൽ പോരിൽ അന്ന് ആ ദ്രോണാചാര്യൻ നശിക്കയില്ലായിരുന്നു. അന്ന് ധാർത്തരാഷ്ട്രന്റെ ബലമൊക്കെ ഭവാൻ തടുത്തു. അതുകൊണ്ടാണ് പാർഷതൻ പോരിൽ ദ്രോണനെക്കൊന്നത്. നീയല്ലാതെ മറ്റേത് ക്ഷത്രിയനാണ് ഇത്തരം ക്രിയ ചെയ്യുക! ജയദ്രഥവധത്തിൽ നീ ചെയ്തമാതിരി മഹൽക്കർമ്മം ആർക്കു ചെയ്യുവാൻ കഴിയും? പെരുംപടയെത്തടുത്ത് ശൂരനായ നരേന്ദ്രനെ നീ കൊന്നു! സിന്ധുരാജാവിനെ അസ്ത്രശക്തിയാൽ കൊന്നു. സിന്ധുരാജാവിന്റെ വധം ആശ്ചര്യംതന്നെ എന്നു രാജാക്കന്മാർ ഓർക്കുന്നു. നിനക്ക് അത് ആശ്ചര്യമല്ല; നീ മഹാരഥനാണ്!

നിന്നോടേറ്റാൽ ഒരു പകൽകൊണ്ട് ക്ഷത്രമെല്ലാം നശിക്കുമെന്നു പറഞ്ഞാൽ അതിൽ തെറ്റില്ലെന്നാണ് എന്റെ അഭിപ്രായം. പാർത്ഥാ, പോരിൽ ഘോരമായ ധാർത്തരാഷ്ട്രപ്പെരുംപട, ഭീഷ്മദ്രോണന്മാർ മരിച്ചപ്പോൾ, വീരന്മാരൊക്കെ നശിച്ച മട്ടായി. ഇപ്പോൾ മഹാവീരന്മാരൊക്കെ ചത്ത്, ആന, തേർ, കുതിര, കാലാൾകളൊക്കെ നശിച്ച് ഭാരതപ്പട സൂര്യേന്ദുതാരാഹീനമായ ആകാശംപോലെയായി. ഭീമവിക്രമയായ സേന, പാർത്ഥാ! വിധ്വസ്തയായി. പണ്ട് ഇന്ദ്രവിക്രമംകൊണ്ട് ദൈത്യസേനയെന്നമാതിരിയായി ഭാരതസേനാ! അവരിൽ ചത്തുശേഷിച്ചവരായി അഞ്ചു മഹാരഥന്മാരാണ് ഇനിയുള്ളത്. അശ്വത്ഥാമാവ്, ഹാർദ്ദിക്യൻ. കർണ്ണൻ, മദ്രേശ്വരൻ, കൃപൻ ഇവരാണ് നരവ്യാഘ്രാ! ഇവരെ അഞ്ചുപേരെയും ഭവാൻ കൊന്ന് ഹതാരിയായി രാജാവിന് പുരദീപങ്ങളോടുചേർന്ന ഭൂമിയെ നല്കുക! ആകാശജലപാതംചേർന്ന അദ്രികാനനങ്ങളോടുകൂടിയ അമിതവീര്യശ്രീയായ ഈ ധരിത്രിയെ പാർത്ഥൻ നേടട്ടെ! ഈ ഭൂമിയെ, ദാനവരെക്കൊന്ന് വിഷ്ണു ശക്രന്ന് എന്നപോലെ ഭവാൻ രാജാവിന്നു നല്കുക! നീ ചെയ്യുന്ന ശത്രുനിഗ്രഹത്താൽ പാഞ്ചാലർ മോദിക്കട്ടെ! വിഷ്ണു ദാനവരെ കൊന്ന അന്ന് ദേവകളെന്നപോലെ പാഞ്ചാലർ മോദിക്കട്ടെ!

മനുഷ്യശ്രേഷ്ഠഗുരുവായ ദ്രോണനിലുള്ള ഭക്തികൊണ്ട് ദ്രൗണിയിൽ നിനക്കു കൃപയുണ്ടെങ്കിൽ, ഗുരുവായ കൃപനിലും കൃപയുണ്ടെങ്കിൽ, മാതൃവഴിക്ക് ചാർച്ചക്കാരനാണെന്നു ചിന്തിച്ച് നീ കൃതവർമ്മാവിനെ വധിക്കുകയില്ലെങ്കിൽ, അമ്മയുടെ അഗ്രജനായ ശല്യനെ ദയകൊണ്ട് വധിക്കയില്ലെങ്കിൽ വേണ്ടാ. എന്നാൽ, ക്ഷുദ്രനും പാണ്ഡവരിലേറ്റവും പാപം കരുതുന്നവനുമായ കർണ്ണനെ കൊല്ലുന്നതിലൊട്ടും ശങ്കിക്കേണ്ടതില്ല. കൂർത്തുമൂർത്ത ശരമെയ്ത് അവനെ ഉടനെ കൊല്ലൂ നരർഷഭാ! അത് നിന്റെ ഏറ്റവും നല്ല ഒരു കർമ്മമായിത്തീരും. അതിൽ മറ്റൊന്നും ചിന്തിക്കേണ്ടതില്ല. ഞാനും സമ്മതിക്കുന്നു; അതിലൊട്ടും ദോഷമില്ല.

രാത്രി മക്കളോടുകൂടിയ നിന്റെ അമ്മയെ ചുട്ടതിലും, ദുര്യോധനൻ നിങ്ങളോട് ചൂതിലേർപ്പെട്ടതിലും എല്ലാറ്റിലും ഈ ദുഷ്ടബുദ്ധിയായ കർണ്ണനാണ് മൂലമായി നിന്നത്. കർണ്ണനിൽനിന്നാണ് സുയോധനൻ നിത്യവും രക്ഷ കാണുന്നത്. അതുകൊണ്ട് ക്രുദ്ധനായ അവൻ എന്നേയും നിഗ്രഹിക്കുവാനൊരുങ്ങി. അല്ലയോ മാനദാ, ധാർത്തരാഷ്ട്രരാജാവിന്നുറപ്പുള്ള കാര്യമാണ് കർണ്ണൻ പോരിൽ പാണ്ഡവരെയെല്ലാം കൊല്ലുമെന്നുള്ളത്. അതിലവന്ന് യാതൊരു സംശയവുമില്ല. കർണ്ണൻ അവലംബമായി ധാർത്തരാഷ്ട്രൻ നിങ്ങളോടു പോരാടുവാൻ തീർച്ചയാക്കി. നിന്റെ ബലം എത്രത്തോളമുണ്ടെന്ന് അറിഞ്ഞിട്ടും അവൻ അതിന്നുറപ്പിച്ചു. കർണ്ണൻ എപ്പോഴും പറയാറുണ്ട്, 'യുദ്ധത്തിന്നു വരുന്ന പാർത്ഥരേയും കൃഷ്ണനേയും ഞാൻ ജയിക്കും' എന്ന്. ദുഷ്ടനായ ധാർത്തരാഷ്ട്രന്ന് ഉത്സാഹമുണ്ടാകുവാൻ അവൻ സഭയിൽ ഗർജ്ജിച്ചു. അവനെ കൊല്ലുക അർജ്ജുനാ! ദുര്യോധനൻ നിങ്ങളിൽ ചെയ്ത സകല പാപകർമ്മത്തിന്നും കാരണക്കാരൻ പാപബുദ്ധിയായ ഈ കർണ്ണനൊരാളാണ്.

പിന്നെ, ആ ധാർത്തരാഷ്ട്രന്റെ ക്രൂരന്മാരായ ആറു രഥീന്ദ്രന്മാർ കൂടി വളഞ്ഞിട്ട് വീരനായ അഭിമന്യുവെ കൊന്നു. വീരനായ ദ്രോണൻ, ദ്രൗണി, കൃപൻ എന്നിവരെ കശക്കിയ വീരനെ, മേലാളില്ലാതാക്കി ആനകളേയും തേരുകളേയും തകർത്ത ആ രഥീന്ദ്രനെ, മേലാളെ വീഴ്ത്തി കുതിരകളെ ഹനിച്ച വീരനെ, പത്തിസംഘത്തെ നിർജ്ജീവമാക്കിയ വൃഷസ്കന്ധനെ, കുരുവൃഷ്ണിയശസ്കരനെ, സൈന്യം മുടിച്ച് തേരാളികളെ ആർത്തിപ്പെടുത്തിയ കാലപുരിയിലേക്ക് ആന കുതിരയാൾക്കൂട്ടങ്ങളെ അയച്ച രഥിശ്രേഷ്ഠനെ, അമ്പെയ്ത് ശത്രുപ്പടയെ ചുട്ടു ദഹിപ്പിച്ച വീരനായ സൗഭദ്രനെ, അവർ ആറുപേരുംകൂടി വളഞ്ഞിട്ടു

കൊന്നുകളഞ്ഞു. അവിടെയും ദുഷ്ടബുദ്ധിയായ കർണ്ണനാണ് ദ്രോഹിച്ചത്. പാർത്ഥാ, സൗഭദ്രന്റെ മുമ്പിൽ പോരിൽ നില്ക്കുവാൻ അശക്തനായി, അവൻ ചോരചാടി വിസംജ്ഞനായി, ചൊടിച്ച്, നെടുവീർപ്പിട്ട്, ശരാർത്തനായി പിൻതിരിഞ്ഞ് ജീവിക്കുവാനുള്ള ആശപോലും വിട്ട്, ഓടുവാൻ ഉദ്യമിച്ച്, ഉഴന്ന്, ശരപീഡിതനായി നില്ക്കുന്ന സമയത്ത്, ദ്രോണന്റെ തല്ക്കാലോചിതമായ മൊഴികേട്ട്, ആ ക്രൂരനായ കർണ്ണൻ സൗഭദ്രന്റെ വില്ല് ഖണ്ഡിക്കുകയാണ് ചെയ്തത്. വില്ലുമുറിച്ച അവനെ പിന്നെ അഞ്ചു മഹാരഥന്മാർ ചതിച്ചു ഹനിക്കുകയാണ് ചെയ്തത്. ആ വീരനെ കൊന്നതുകൊണ്ട് എല്ലാവർക്കും ദുഃഖമുണ്ടായി. എന്നാൽ, ദുഷ്ടനായ കർണ്ണനും ദുര്യോധനനും മാത്രം ചിരിച്ചു.

കർണ്ണൻ കൃഷ്ണയോട് പരുഷവാക്കു പറഞ്ഞില്ലേ? അവൻ നൃശംസന്റെ മാതിരിയല്ലേ കുരുപാണ്ഡവന്മാരുടെ മുമ്പിൽവെച്ചു പറഞ്ഞത്? കൃഷ്ണേ, പാർത്ഥന്മാർ എന്നേക്കും നശിച്ചു. നരകത്തിൽ പതിച്ചുപോയി. അല്ലയോ, സുശ്രോണി, മൃദുഭാഷണി, നീ വേറെ പതിയെ വരിക്കൂ! നീ ധാർത്തരാഷ്ട്രന്റെ ദാസിയായി അവന്റെ മന്ദിരത്തിലേയ്ക്കു പോവുക. അല്ലയോ, അരാളപത്മാക്ഷീ, നിനക്ക് ഇനി വല്ലഭന്മാരില്ല. നിന്റെ നാഥന്മാരല്ല ഇനി പാണ്ഡവന്മാർ പാഞ്ചാലീ, നീ ദാസഭാര്യയാണ്. നീ ദാസിയാണ് ശോഭനേ! ഇന്ന് ലോകത്തിൽ പേർ പുകഴ്ന്ന രാജാവ് ദുര്യോധനൻ മാത്രമാണ്. എല്ലാ രാജാക്കളും അവന്റെ യോഗക്ഷേമോപജീവികളാണ്. ഭദ്രേ, നോക്കൂ! എല്ലാം ഒപ്പം നഷ്ടപ്രാരായ പാണ്ഡുപുത്രന്മാരെ നോക്കൂ! അവൻ അന്യോന്യം നോക്കുന്നു. ധാർത്തരാഷ്ട്രന്റെ ശക്തിയാൽ അവർ പരാജിതരായിരിക്കുന്നു. പൗരുഷംകെട്ട പതിരെള്ളുകളാണ് ഈ കൂട്ടരെല്ലാം. അവർ നരകത്തിൽ എന്നെന്നേക്കുമായി ആണ്ടുപോയി. അവർ പ്രേഷ്യരായി കുരുരാജശ്രേഷ്ഠനെ ഉപാസിച്ചു ജീവിക്കും,' എന്ന് ആ മഹാദുർമ്മതി പറഞ്ഞു. പാപിയായ ആ കർണ്ണൻ പറഞ്ഞ പാപോക്തി നീ കേൾക്കെത്തന്നെയല്ലേ പറഞ്ഞത്? പാപിയുടെ ആ വാക്കുകൾക്ക് ഇപ്പോൾ പൊന്നണിഞ്ഞ നിന്റെ ശരങ്ങൾ, ചാണയ്ക്കിട്ട ശരങ്ങൾ, ജീവൻ മുടിക്കുന്ന ശരങ്ങൾ, പ്രതികാരംചെയ്തുകൊള്ളട്ടെ! ദുഷ്ടനായ അവൻ അസംഖ്യം പാതകങ്ങൾ നിന്നിൽ ചെയ്തിട്ടുണ്ട്. അവൻ ചെയ്ത ആ പാതകങ്ങളെല്ലാം നീ വിടുന്ന ശരങ്ങളായിച്ചെന്ന് അവന്റെ ജീവനാശം വരുത്തണം! ഗാണ്ഡീവമുക്തമായ ശരനിര മെയ്യിൽത്തറച്ച് അവൻ ദ്രോണനും ഭീഷ്മനും പറഞ്ഞ വാക്കുകളെ ഓർക്കട്ടെ. ദുരാത്മാവായ സൂതജൻ ചിന്തിക്കട്ടെ. പൊൻകടക്കെട്ടുള്ള വൈദ്യുതാഭമായ നാരാചങ്ങൾ, നീ എയ്യുന്ന ശരങ്ങൾ, അവന്റെ മർമ്മം കീറി ചോര കുടിക്കണം.

ഊക്കോടെ ഭവാൻ എയ്യുന്ന ഉഗ്രമായ മഹാബാണങ്ങൾ മർമ്മം പിളർന്ന് കർണ്ണനെ അന്തകന്റെ പുരം കയറ്റട്ടെ! ഇന്ന് ഹാ! ഹാ! എന്നു നിലവിളിച്ച് വിഷാദംപൂണ്ട രാജാക്കൾ നിന്റെ ശരമേറ്റ് തേർവിട്ടു വീഴുന്ന കർണ്ണന്റെ വീഴ്ച കാണട്ടെ. ഇന്ന് ചോര പുരണ്ട് വില്ലു കൈവിട്ട് ഭൂമിയിൽ വീണുകിടക്കുന്ന കർണ്ണനെ ഭീതരായ ബന്ധുക്കൾ കാണട്ടെ! വലിയ ആനച്ചങ്ങല ശോഭിക്കുന്ന കർണ്ണന്റെ ധ്വജം നീ എയ്ത ഭല്ലമേറ്റ്, കമ്പിച്ച് ഭൂമിയിൽ വീഴണം. നീ വളരെ ശരങ്ങളെയ്ത് അറുത്ത്, യോധാശ്വങ്ങൾ നശിച്ച, പൊന്നണിഞ്ഞ തേരുവിട്ടു ഭയപ്പെട്ട് ശല്യൻ ഓടട്ടെ. നീ കൊന്നുവീഴ്ത്തിയ കർണ്ണനെക്കണ്ട സുയോധനൻ എന്ന ശത്രു ജീവിതത്തിലും രാജ്യത്തിലുമുള്ള ആശ വിടട്ടെ!

എടോ, പാർത്ഥാ! ഇതാ കൂരമ്പെയ്ത് കർണ്ണൻ നിന്റെ സൈന്യത്തെ മുടിക്കുന്നു. വീര്യത്തിൽ ഇന്ദ്രപ്രതിമനാണ് അവൻ, അല്ലെങ്കിൽ ശങ്കരന്നു തുല്യനാണ് അവൻ. കർണ്ണൻ അമ്പെയ്ത് കൊല്ലുന്ന പാഞ്ചാലന്മാർ ഇതാ പായുന്നു. പാണ്ഡവന്മാർക്ക് ഉദ്ധാരണം അവർ ഇച്ഛിക്കുന്നു. പാഞ്ചാലരും, ദ്രൗപദേയന്മാരും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, ധൃഷ്ടദ്യുമ്നപുത്രന്മാരും, ശതാനീകനും, സഹദേവനും, നകുലനും, ദുർമ്മുഖനും, ജനമേജയനും, സുശർമ്മാവും സാത്യകിയും കർണ്ണന്റെ പാട്ടിലായിരിക്കുന്നു.

കർണ്ണൻ വൻപോരിൽ അമ്പെയ്തുവിടുന്ന പാഞ്ചാലരുടെ, നിന്റെ ബന്ധുക്കളുടെ, ഘോരാരവം ഹേ പരന്തപാ! കേൾക്കുന്നുണ്ട്. പേടിച്ച് പാഞ്ചാലന്മാർ ഒരിക്കലും പിൻതിരിക്കുകയില്ല. ആ മഹേഷ്വാസർ പോരിൽ മൃത്യുവിനെ ഗണിക്കുകയില്ല. ശരൗഘത്താൽ പാണ്ഡുസൈന്യമൊക്കെ ഏവനാണോ ചുറ്റിയത്, ആ ഭീഷ്മനോട് ഏറ്റിട്ടും ഒഴിക്കാത്തവരാണ് അവർ. അസ്ത്രാഗ്നിയായി ജ്വലിക്കുന്ന ധാനുഷ്കാചാര്യവര്യനായ ദ്രോണനെ, ചുട്ടെരിക്കുന്ന ആ ദുർദ്ധർഷനെ, അരിന്ദമനെ, പോരിൽ വെല്ലുവാനേറ്റവരാണ് അവർ. അങ്ങനെയുള്ള പാഞ്ചാലർ കർണ്ണനെ ഒരിക്കലും പേടിച്ചൊഴിക്കുകയില്ല. പാഞ്ഞെത്തുന്ന ഊക്കുകൂടിയ പാഞ്ചാലന്മാരുടെ ജീവനെ, ഇയ്യാംപാറ്റകളുടെ ജീവനെ അഗ്നിയെന്നപോലെ കർണ്ണൻ ഒടുക്കുകയാണ്. മിത്രത്തിന്നുവേണ്ടി അപ്രകാരം ജീവൻകളഞ്ഞ് എതിർക്കുന്ന വീരന്മാരെ, പാഞ്ചാലന്മാരെ, വീരനായ കർണ്ണൻ കൊന്നുകളയുന്നു. അല്ലയോ ഭാരതാ! തോണിയില്ലാതെ കർണ്ണക്കടലിൽ ആഴുന്ന പാഞ്ചാലന്മാർക്ക് നീ പ്ലവമായിനിന്നു കരകയറ്റണം. കർണ്ണൻ ഭാർഗ്ഗവരാമനോട് പഠിച്ച ഘോരമായ അസ്ത്രത്തിന്റെ രൂപമാണ് ഉയരുന്നുത്. സൈന്യമൊക്കെ ചുടുന്നവിധം ഭയങ്കരവും ഘോരവുമായ ആകാരം പെരുംപടയുടച്ച് ആളിജ്ജ്വലിച്ചു കത്തുകയാണ്. പോരിൽ ഇതാ കർണ്ണൻ തൂകുന്ന ശരങ്ങൾ കടന്നലിൻകൂട്ടം പോലെ നിന്റെ കൂട്ടർക്ക് ഇണ്ടലുണ്ടാക്കുമാറ് സഞ്ചരിക്കുന്നു.

ഇതാ പാഞ്ചാലർ പലേടത്തേക്കും പായുന്നു. അനസ്ത്രജ്ഞന്മാർക്ക് ദുർവ്വാരമായ കർണ്ണാസ്ത്രം ഏറ്റിട്ടാണ് അവർ പായുന്നത്. ഇതാ ദൃഢക്രോധനായ ഭീമൻ സൃഞ്ജയസേനയോടുകൂടി കർണ്ണനുമായി പൊരുതി കൂരമ്പേറ്റ് പീഡിതനാകുന്നു ഭാരതാ! പാണ്ഡുസൃഞ്ജയ പാഞ്ചാലന്മാരെ, ദേഹത്തെ രോഗമെന്നപോലെ നീ ഉപേക്ഷ കാണിച്ചാൽ അവൻ കൊന്നുകളയും. യുധിഷ്ഠിരസൈന്യത്തിൽ നിന്നെയല്ലാതെ വേറെ ഒരു യോധനേയും, കർണ്ണനോടേറ്റുപൊരുതി ഭദ്രമായി തിരിച്ചു വീട്ടിൽ എത്തുന്നവനായി ഞാൻ കാണുന്നില്ല! കൂർത്തുമൂർത്ത ശരങ്ങളെയ്ത് ഇന്ന് അവനെക്കൊന്ന് സത്യം നടത്തി, നീ കീർത്തിനേടുക! കർണ്ണനോടുചേർന്ന് കൗരവരെക്കൊല്ലുവാൻ നീ പോന്നവനാണ്; മറ്റാരും പോരാ യോധവര്യാ! ഞാനീപ്പറഞ്ഞതു സത്യമാണ്! നരോത്തമാ! ഈ മഹാകർമ്മംചെയ്ത്, പോരാളിയായ കർണ്ണനെക്കൊന്ന്, കൃതാസ്ത്രനായ നീ സാഫല്യം നേടിയവനായി സുഖം പ്രാപിച്ചാലും'''

**74. അർജ്ജുനവാക്യം - കർണ്ണനെക്കൊന്ന് ജ്യേഷ്ഠനെ സന്തോഷിപ്പിക്കുമെന്ന് അർജ്ജുനൻ പറയുന്നു** – സഞ്ജയൻ പറഞ്ഞു: "കേശവൻ പറഞ്ഞവാക്കുകേട്ട് ബീഭത്സു ശോകംവിട്ടു ക്ഷണനേരംകൊണ്ട് ഹൃഷ്ടനായി. ഉടനെ ഞാണുതുടച്ച് ഗാണ്ഡീവംവില്ലുലച്ച് കർണ്ണനെക്കൊല്ലുവാൻ നിശ്ചയിച്ച് ഇപ്രകാരം കൃഷ്ണനോടു പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: 'ഗോവിന്ദാ! ഭവാൻ എനിക്കു നാഥനായിരിക്കുമ്പോൾ ജയം ലഭിക്കാതെ വരുമോ! ലോകത്തിൽ ഭൂതഭവ്യജ്ഞനായ ഭവാൻ എന്നിൽ പ്രീതനാണല്ലോ. കൃഷ്ണാ, നീ തുണയ്ക്കുകയാണെങ്കിൽ മൂന്നു ലോകവും എതിർത്താലും അവരെയെല്ലാം പരലോകത്തിൽ ഞാൻ എത്തിക്കും! പിന്നെ കർണ്ണനെ പോരിൽ എനിക്കെന്തുണ്ട്?

പാഞ്ചാലപ്പട ഓടുന്നതു ഞാൻ കാണുന്നുണ്ട്. കൃഷ്ണാ, നിർഭയനായി പടയിൽ ചുറ്റുന്ന കർണ്ണനേയും ഞാൻ കാണുന്നുണ്ട്. ചുറ്റും പരന്നേല്ക്കുന്ന ഭാർഗ്ഗവാസ്ത്രവും ഞാൻ കാണുന്നുണ്ട്. ശക്രൻ വിട്ട അശനിയെന്നപോലെ കർണ്ണൻ വിട്ട ഭാർഗ്ഗവാസ്ത്രം മുടിക്കുന്നത് ഞാൻ കാണുന്നുണ്ട്.

ആ യുദ്ധം ഇതാണ്. ഈ യുദ്ധത്തിൽവെച്ചാണ് ഞാൻ കർണ്ണനെ വധിക്കുന്നത്. കർണ്ണനെ അർജ്ജുനൻ ഈ യുദ്ധത്തിൽ വധിച്ചതായി ഭൂമി നിലനില്ക്കുന്ന കാലത്തോളം ജീവജാലങ്ങൾ പറയും.

ഇന്നു ഞാൻ എയ്തുവിടുന്ന ഗാണ്ഡീവമുക്തമായ ബാണങ്ങൾ ചിന്നി ചെന്നേറ്റ് കർണ്ണനെ മൃത്യുവിന്നിരിയാക്കും. ധൃതരാഷ്ട്രരാജാവ് ഇന്നു തന്റെ വഴിപിഴച്ച ബുദ്ധിയെ നിന്ദിക്കും. അനർഹനായ ദുര്യോധനനെ രാജ്യം വാഴിച്ച ആ ബുദ്ധിമാൻ തന്റെ ബുദ്ധിയെ ഇന്നു നിന്ദിച്ചുപറയും. ഇന്നു ധൃതരാഷ്ട്രൻ രാജ്യം, സുഖം, രാഷ്ട്രം, ശ്രീ, പുരം, മക്കൾ എന്നിവയെല്ലാം വിട്ടൊഴിഞ്ഞ നിലയിലായിത്തീരും. ദുര്യോധനൻ നാടും ജീവനും വേണ്ടെന്നുവെച്ച് നിരാശനാകും! കർണ്ണനെ കൊന്നതായിക്കണ്ടാൽ അവൻ നിരാശനാകും! സത്യമാണ് ഞാനീപ്പറയുന്നത്. ഇന്നു ഞാൻ അമ്പെയ്ത് അറുത്തുവീഴ്ത്തിയ കർണ്ണനെക്കണ്ട്, ദേവാസുരപ്പോരിൽ ഇന്ദ്രൻ വൃത്രനെയെന്നപോലെ വീഴ്ത്തിയ കർണ്ണനെക്കണ്ട് അങ്ങു ശമത്തെപ്പറ്റി പറഞ്ഞത് ദുര്യോധനൻ ചിന്തിക്കട്ടെ! ചൂതാട്ടത്തിലെ ചുക്കിണികൾ ഇന്നു ശരങ്ങളായി രൂപാന്തരപ്പെട്ടു എന്നത് ശകുനി കാണട്ടെ! കൃഷ്ണാ, ദുരോദരം (ചുക്കാണി എറിയുവാനുള്ള പെട്ടി), ഗാണ്ഡീവവും, മണ്ഡലം (ചൂതുകളി) എന്റെ തേരുമാണെന്ന് അവൻ അറിയട്ടെ! കുന്തീപുത്രനായ ധർമ്മജന്റെ ഉറക്കമില്ലായ്മ ഇന്നു ഞാൻ കർണ്ണനെ കൂരമ്പെയ്തു വീഴ്ത്തുന്നതോടുകൂടി അവസാനിക്കും. സൂതപുത്രനെ ഞാൻ ഇന്നു കൊല്ലുമ്പോൾ കൗന്തേയനായ രാജാവ് ഉള്ളംകുളിർത്തു നന്ദിച്ച് വളരെക്കാലം സുഖിക്കും. കേശവാ, എതിരില്ലാത്ത അപ്രധൃഷ്യമായ ശരം കർണ്ണനെ ജീവിതത്തിൽനിന്നു പുറംതള്ളുവാൻവേണ്ടി ഇന്ന് അയയ്ക്കുന്നതാണ്. ആ ദുരാത്മാവിന്ന് ഇന്ന് എന്റെ വധത്തിൽ ഈങ്ങനെ ഒരു വ്രതമുണ്ടത്രേ! 'കാൽതേച്ചുകഴുകുകയില്ല. ഞാൻ പാർത്ഥനെ കൊല്ലുന്നതുവരെ' ആ പാപിയുടെ ഈ വ്രതം ഞാൻ പാഴാക്കി ദേഹം തേരിൽനിന്ന് നിശിതമായ ശരങ്ങൾകൊണ്ടു വീഴ്ത്തുന്നതാണ്. മന്നിൽ വേറെ നൃപന്മാർ പോരിൽ തന്നോടു പിടിക്കുവാൻ ഇല്ലെന്നുള്ള ആ തള്ളൽ ഏവന്നുണ്ടോ, അവന്റെ, ആ സൂതപുത്രന്റെ, ചോര ഭൂമി കുടിക്കും! 'കൃഷ്ണേ, നീ ഭർത്തൃഹീനയായി' എന്നല്ലേ സൂതപുത്രൻ പറഞ്ഞത്?

സ്വഗുണങ്ങളെ ശ്ലാഘിച്ചുപറയുന്ന കർണ്ണൻ ധൃതരാഷ്ട്രന്റെ അഭിപ്രായത്തോടെ പറഞ്ഞ ആ മൊഴികൾ ഇന്ന് എന്റെ മൂർച്ചകൂട്ടിയ അമ്പുകൊണ്ട് ഞാൻ ഭോഷ്കാക്കിത്തീർക്കും! ഇന്നു ചൊടിച്ചുവിടുന്ന എന്റെ ശരങ്ങൾ അവന്റെ രക്തം കുടിക്കും. ഗാണ്ഡീവത്തിൽനിന്നു ഞാൻ എന്റെ കൈകൊണ്ടു വിട്ട വൈദ്യുതാഭങ്ങളായ നാരാചങ്ങൾ ഇന്ന് കർണ്ണന്നു പരയായ ഗതി നല്കും. പാഞ്ചാലിയോടു പറഞ്ഞ ക്രൂരമായ വാക്കിൽ ഇന്ന് അവൻ പരിതപിക്കും. സഭയിൽ പാണ്ഡവന്മാരെ ഭർത്സിച്ച ആ ക്രൂരമായ വാക്കിനെയോർത്ത് അവൻ പരിതപിക്കും! അവിടെ പതിരെള്ളായവർ ഇന്ന് എള്ളുതന്നെയാകും, ആ ദുഷ്ടൻ മരിക്കുമ്പോൾ!

'ഞാൻ പാണ്ഡവരിൽനിന്നു കൗരവരെ കാക്കുന്നതാണ്' എന്നു പറഞ്ഞില്ലേ ആ കർണ്ണൻ ധാർത്തരാഷ്ട്രന്മാരോട്? അവൻ ആത്മപ്രശംസ ചെയ്തില്ലേ? ആ വാക്കുകൾ ഇന്നു ഞാൻ വിടുന്ന എന്റെ അമ്പുകൾ പാഴാക്കും. 'ഞാൻ പാണ്ഡവന്മാരെ മക്കളോടൊപ്പം കൊല്ലും' എന്നു പറഞ്ഞ ആ കർണ്ണനെ ഞാൻ ധനുർദ്ധരന്മാർ കാൺകെ ഇന്നു കൊല്ലുന്നതാണ്! അവന്റെ വീര്യവും തുണയുംകണ്ട ഉത്സാഹിയായ ധൃതരാഷ്ട്രപുത്രൻ, ദുർബുദ്ധിയായ ദുര്യോധനൻ, നിത്യവും നമ്മളെ അപമാനിച്ചു. മധുസൂദനാ, ആ രാധേയനായ കർണ്ണനെ ഞാൻ ഇന്നു കൊല്ലും. കർണ്ണനെ ഞാൻ കൊന്നുവീഴ്ത്തുമ്പോൾ രാജാക്കന്മാരും ധാർത്തരാഷ്ട്രന്മാരും പേടിച്ച് സിംഹത്തിനെക്കണ്ട മൃഗങ്ങളെപ്പോലെ ഓടട്ടെ! ഇന്ന് ദുര്യോധനരാജാവ് തന്നെത്തന്നെയോർത്തു ദുഃഖിക്കട്ടെ!

പുത്രമിത്രാദികളോടുകൂടി കർണ്ണനെ ഇന്നു ഞാൻ വധിക്കുമ്പോൾ ദുര്യോധനൻ ദുഃഖിക്കുന്നതുകാണാം. അറിയട്ടെ പോരിൽ അർജ്ജുനൻ വില്ലാളിമുഖ്യനാണെന്ന്. പുത്രമിത്രാമാത്യന്മാരോടുകൂടിയ ധൃതരാഷ്ട്രരാജാവിനെ ഇന്നു രാജ്യത്തിൽ ഞാൻ നിരാശ്രയനാക്കിത്തീർക്കും. ശരമേറ്റു മുറിഞ്ഞറ്റ കർണ്ണന്റെ ശരീരം കാക്കയും, കഴുകനും തിന്നു വിഹരിക്കട്ടെ കേശവാ, മധുസൂദനാ! ഞാൻ ഇന്ന് രാധാപുത്രന്റെ തല ധനുർദ്ധരന്മാർ കണ്ടുനില്ക്കെ ഖണ്ഡിക്കുന്നതാണ്. ക്ഷുരം, തീക്ഷ്ണമായ വീപാഠം എന്നിവകൊണ്ട് ഞാൻ പോരിൽ ആ ദുഷ്ടന്റെ ദേഹം നുറുക്കിക്കളയും ഇന്ന്. ഏറെ നാളായി മഹാകഷ്ടസന്താപങ്ങൾ അനുഭവിച്ചുകൊണ്ടിരുന്ന വീരനായ യുധിഷ്ഠിരരാജാവിന്റെ അല്ലലെല്ലാം ഇന്നു വിട്ടൊഴിയും. ഇന്നു ബന്ധുക്കളോടുകൂടിയ കർണ്ണനെക്കൊന്ന് ധർമ്മജനെ സന്തോഷിപ്പിക്കും. ഇന്ന് പോരിൽ കൃഷ്ണാ, പാവപ്പെട്ട കർണ്ണാനുയാത്രികന്മാരെ അഗ്നിസർപ്പവിഷക്രൂരമായ ശരങ്ങൾ തൂകി വധിക്കുന്നതാണ്. കഴുച്ചിറകുവെച്ചതും പൊന്നുപൊതിഞ്ഞതുമായ ആ ശരങ്ങൾ, രാജാക്കന്മാരെക്കൊന്ന് ഇന്നു മന്നിൽ നിരത്തും ഞാൻ. സൗഭദ്രദ്വേഷികളുടെയെല്ലാം തല ഇന്ന് കൂരമ്പെയ്തു ഞാൻ വീഴ്ത്തും.

ഇന്ന് ധാർത്തരാഷ്ട്രന്മാർ മുടിഞ്ഞ ഭൂമി എന്റെ ജ്യേഷ്ഠന്നു ഞാൻ നല്കും. അല്ലെങ്കിൽ കൃഷ്ണാ, അർജ്ജുനനില്ലാത്ത ഭൂമിയിൽ വില്ലെടുത്തവർക്കുള്ള കടപ്പാട് ഞാൻ തീർക്കും. ക്രോധത്തിന്നും ഗുരുക്കൾക്കും, അമ്പിന്നും, ഗാണ്ഡീവത്തിന്നും പതിമ്മൂന്നാണ്ടുകൾകൊണ്ട് അനുഭവിച്ച ദുഃഖമൊക്കെ ഇന്ന് ശക്രൻ ശംബരനെയെന്നപോലെ കർണ്ണനെക്കൊന്ന് ഞാൻ തീർക്കും. മിത്രകാര്യത്തിന്നുവേണ്ടി ഉത്സാഹിക്കുന്ന രഥീന്ദ്രരായ സോമകന്മാർ ഇന്ന് കർണ്ണവധം കണ്ട് കാര്യം സാധിച്ചുവെന്നു വിചാരിക്കട്ടെ! കർണ്ണനെക്കൊന്ന് ഇന്നു ഞാൻ വിജയം വരിക്കുമ്പോൾ ശൈനേയന്നുണ്ടാകുന്ന സന്തോഷം എന്തായിരിക്കും.?

ഞാൻ ഇന്ന് കർണ്ണനേയും, രഥിയായ അവന്റെ പുത്രനേയും കൊല്ലും! യമന്മാർക്കും, ഭീമനും, സാത്യകിക്കും, പ്രീതി നല്കും. പാർഷതനും ശിഖണ്ഡിക്കും പാഞ്ചാലർക്കും പ്രീതി നല്കും. കർണ്ണനെ പോരിൽകൊന്ന് എന്റെ കടപ്പാടൊക്കെ ഞാൻ ഇന്നു തീർക്കും. അമർഷിയായ അർജ്ജുനനെ ഇന്നു കാണട്ടെ! കുരുക്കളോടു പൊരുതി അർജ്ജുനൻ കർണ്ണനെ വധിക്കുന്നതു കാണട്ടെ! ഭവാന്റെ മുമ്പിൽ കർണ്ണനെക്കൊന്ന് ഇനിയും ഇങ്ങനെ ആത്മപ്രശംസചെയ്യും ഞാൻ!

എന്നോടു സമനായി ധനുർവ്വേധത്തിൽ ആരുമില്ല! പരാക്രമത്തിൽ ആരുണ്ട് എന്നോടു തുല്യൻ? എന്നോടു തുല്യനായി ക്ഷമാവാനായി ആരുണ്ട്? ക്രോധത്തിൽ എന്നോടു തുല്യനായി ആരും ഇന്നില്ല!

വില്ലാളിയായ ഞാൻ ദേവന്മാരേയും ദൈത്യന്മാരേയും മാത്രമല്ല, എന്നോടേല്ക്കുന്ന സകലഭൂതങ്ങളേയും ഞാൻ എന്റെ കൈയുക്കുകൊണ്ടു വെല്ലും. എന്റെ പൗരുഷം മേലെയുള്ളവരേക്കാൾ മേലെയാണ്. ശരാർച്ചിസ്സായ ഗാണ്ഡീവംകൊണ്ട് ഞാൻ കൗരവബാൽഹീകന്മാരെയൊക്കെ ഹനിച്ച് ഉണക്കക്കാടിനെ വേനൽക്കാലത്ത് അഗ്നിയെന്നപോലെ കൂട്ടത്തോടെ ഞാൻ എന്റെ കൈയൂക്കുകൊണ്ട് ചുട്ടെരിക്കും! എന്റെ കൈയിൽ കൂരമ്പുകളുണ്ട്, ഞാൺകെട്ടിയ വില്ലുണ്ട്, യഥേഷ്ടം പായുന്ന ബാണങ്ങൾ തൊടുത്തുവിടാൻ കഴിവുണ്ട്. രഥകേതുക്കളൊത്ത പാദങ്ങളുണ്ട്. അങ്ങനെയുള്ള എന്നെപ്പോലെയുള്ളവനെ പോരിൽ ആർക്കു ജയിക്കുവാൻ കഴിയും?"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ഏകവീരനായ ആ ശത്രുഘ്നൻ, ഫൽഗുനൻ, ചോരപോലെ ചുവന്ന കണ്ണോടുകൂടി കൃഷ്ണനോടു പറഞ്ഞ്, ഭീമന്നു പോരിൽ ആശ്വാസം നല്കുവാനും, കർണ്ണന്റെ തലകൊയ്യുവാനുമായി പടക്കളത്തിലെത്തി."

**75. സങ്കുലയുദ്ധം - രണ്ടു പക്ഷത്തിലുള്ള പല വീരന്മാരും തമ്മിൽ ദ്വന്ദ്വയുദ്ധം - കർണ്ണപുത്രനായ സുഷേണൻ വധിക്കപ്പെടുന്നു -** ധൃതരാഷ്ട്രൻ പറഞ്ഞു: "പാണ്ഡവന്മാരും സൃഞ്ജയന്മാരും അടുത്തുവന്ന് എന്റെ പടയോടേറ്റപ്പോൾ, ധനഞ്ജയൻ പോരിന്നു ചെന്നെതിർത്തപ്പോൾ കനത്ത പോരാട്ടമുണ്ടായത് എങ്ങനെ? എന്തു മട്ടായിരുന്നു?"

സഞ്ജയൻ പറഞ്ഞു: "വലിയ ധ്വജങ്ങളോടും, സമൃദ്ധിയോടുംകൂടി സൈന്യങ്ങൾ പരസ്പരം യുദ്ധത്തിന്നടുത്തപ്പോൾ

ആ സൈന്യം ഭേരീരവത്തോടെ വർഷക്കാലത്തെ മേഘങ്ങളെ ന്നപോലെ ഇരമ്പിയാർത്തു. മഹാഗജങ്ങളാകുന്ന കാർമേഘനിരകളും, അസ്ത്രങ്ങളാകുന്ന വർഷവും, വാദ്യങ്ങളും, ചക്രനേമീസ്വനങ്ങളും, കൈത്തലശബ്ദങ്ങളുംമാകുന്ന ഇടിമുഴക്കവും, സുവർണ്ണചിത്രായുധങ്ങളാകുന്ന മിന്നൽപ്പിണരുകളും, ശരങ്ങൾ, അസ്ത്രങ്ങൾ, നാരാചങ്ങൾ എന്നിവ വർഷിച്ച് ശക്തിയായ ഒരു രക്തപ്പുഴ പ്രവഹിപ്പിച്ചു. വാളുകൾ ചിന്നി, ക്ഷത്രിയന്മാരുടെ ജീവനറ്റ്, വർഷത്തിലല്ലാതെ ഒരു അകാലവർഷമുണ്ടായി, ഒരു അനിഷ്ടവർഷമുണ്ടായി അതു ലോകർക്കു നാശമുണ്ടാക്കി. ഒറ്റത്തേരോടേറ്റ് അനേകം രഥങ്ങൾ ഒന്നിച്ചുകൂടി കൊലചെയ്തു. ഒറ്റത്തേർ, ഒരു തേരാളി, ഒരു രഥം കൊലചെയ്യപ്പെടുന്നവരോ, അനേകം! സൂതാശ്വങ്ങളോടൊത്ത രഥം ഒന്ന്, തേരാളി ഒരാൾ മാത്രം. എല്ലാവരും, മൃത്യുവിന്റെ വശത്തിലേക്കു നയിക്കപ്പെടുന്നു! ഒറ്റ ആനയാൽ ഒരേയൊരുവൻ അനേകം രഥങ്ങളേയും കുതിരകളേയും യമപുരിയിലേക്കയച്ചു.

കുതിരകളും, സൂതനും ചേർന്ന് തേരുകൾ, ആനകൾ, സാദികളുടെ പട, കുതിരക്കൂട്ടം, കാലാൾക്കൂട്ടം, മറ്റു സൈന്യങ്ങൾ എന്നിവയെല്ലാം ശരൗഘംകൊണ്ടു കർണ്ണൻ കാലപുരിയിലേക്ക് അയച്ചു. ശിഖണ്ഡിയും, കൃപനും തമ്മിൽ ഏറ്റു. ദുര്യോധനന്റെ നേരെ ശൈനേയൻ ഏറ്റു. ശ്രുതശ്രവസ്സ് ദ്രൗണിയോട് ഏറ്റു. യുധാമന്യു ചിത്രസേനന്റെ നേർക്കും ഏറ്റു കർണ്ണപുത്രനായ സുഷേണ*നോട് ഉത്തമൗജസ്സ് ഏറ്റു. ഗാന്ധാരരാജാവായ ശകുനിയെ സഹദേവൻ വിശന്ന സിംഹം കാളയോടെന്നപോലെ, എതിർത്തു. ശതാനീകൻ, നകുല പുത്രൻ, എയ്ത് കർണ്ണപുത്രനായ വൃഷസേനന്റെ നേരെ എതിർത്തു. ശൂരനായ കർണ്ണപുത്രനും, ദ്രൗപദീപുത്രനിൽ ബാണവർഷം ചൊരിഞ്ഞു. രഥർഷഭനായ കൃതവർമ്മാവോട് മാദ്രീപുത്രനായ നകുലൻ ഏറ്റു. ചിത്രയോധിയും, പാഞ്ചാലരുടെ അധിപനുമായ യജ്ഞസേനപുത്രൻ സേനാധിപനായ കർണ്ണനോട് ഏറ്റെതിർത്തു. ദുശ്ശാസനൻ ഭാരതീയസംശപ്തകപ്പടയോടുകൂടി പോരിൽ ഭയങ്കരനും ശസ്ത്രവാന്മാരിൽ മുമ്പനുമായ ഭീമനോട് ഏറ്റെതിർത്തു. ഉത്തമൗജസ്സ് ഊക്കോടെ ഏറ്റെതിർത്തു കർണ്ണപുത്രനെ അറുത്തു. അവന്റെ തല ആകാശവും, ഭൂലോകവും നിറഞ്ഞ ശബ്ദത്തോടെ താഴെ വീണു. ഭൂമിയിൽ സുഷേണന്റെ തല വീണതായിക്കണ്ട് കർണ്ണൻ ദുഃഖത്തോടെ ചൊടിച്ച് അവന്റെ കുതിരകളേയും ധ്വജവും കൂരമ്പെയ്ത് അറുത്തു. അവൻ ഉടനെ വാൾ എടുത്തു ചാടി. കൂരമ്പുകൊണ്ടും വാളുകൊണ്ടും അവൻ ഗൗതമന്റെ കുതിരകളേയും, പിൻപടയേയും വധിച്ചു. പിന്നെ ശിഖണ്ഡിയുടെ തേരിൽക്കയറി തേർപോയ കൃപനെ തേരിൽ ഇരുന്നുകണ്ടു. എന്നാൽ ശരമെയ്യുവാൻ വിചാരിച്ചില്ല. ഉടനെ ഗുരുപുത്രനായ ദ്രൗണി വന്ന്, കുണ്ടിൽ വീണ കാളയെ എന്നപോലെ കൃപനെ പിടിച്ചുകയറ്റി.

പൊൻചട്ടയിട്ട വായുപുത്രൻ, ഭീമൻ കൂരമ്പെയ്ത് നിന്റെ പുത്രന്റെ സൈന്യത്തെ വളരെയേറെ വീഴ്ത്തി. വേനൽമൂത്ത നട്ടുച്ചസമയത്തു ജ്വലിക്കുന്ന അർക്കനെപ്പോലെ ഭീമൻ ജ്വലിച്ചു.''

**76. ഭീമവിശോകസംവാദം** – സഞ്ജയൻ പറഞ്ഞു: ''ഇപ്രകാരം ബഹളമായ പോരു നടക്കുമ്പോൾ തനിച്ച്, ശത്രുക്കളാൽ ചുറ്റപ്പെട്ടവനായ ഭീമൻ ആ മഹായുദ്ധത്തിൽ സൂതനോടു പറഞ്ഞു: 'എടോ വിശോകാ, നീ കൗരവസേനയിൽ ചെന്നുകയറുക. കുതിരകളെ അങ്ങോട്ട് ഓടിക്കുക. കുരുക്കളെ ഞാൻ കാലപുരി കയറ്റും.' ഇപ്രകാരം ഭീമൻ പറഞ്ഞപ്പോൾ, സൂതൻ നിന്റെ മക്കളുടെ സൈന്യത്തിലേക്ക് അതിവേഗത്തിൽ നിന്റെ സൈന്യങ്ങളെ കൊല്ലുവാൻ ചെന്നുകയറി. ഉടനെ അനവധി കുതിരകളും, ആനകളും, തേരുകളും, ആൾക്കാരും, കുരുക്കളും അവനെ ചുറ്റിനിന്ന് ഏറ്റു.

ഭീമന്റെ ശക്തിയേറിയ വാഹനത്തെ ചുറ്റും ബാണങ്ങൾകൊണ്ടു പ്രഹരിച്ചു. അപ്പോൾ മഹാത്മാവായ ഭീമൻ ശരങ്ങൾ ചുറ്റും ബാണങ്ങളാൽ അറുത്തു. ആ സ്വർണ്ണപുംഖങ്ങൾ ഭീമന്റെ ശരമേറ്റു രണ്ടും മൂന്നും കഷണങ്ങളായി വീണു. പിന്നെ ആളുകളും, ആനകളും, കുതിരകളും ഭീമന്റെ എയ്ത്തേറ്റ് അറ്റു രണാങ്കണത്തിൽ വീണു. ആർക്കുന്ന ശബ്ദങ്ങൾ ഘോരമായി വജ്രാഹതമായ പർവ്വതത്തിന്റെ ശബ്ദംപോലെ ഉയർന്നു.

ഭീമന്റെ ശരങ്ങളേറ്റ് കൊല്ലപ്പെടുന്ന ആ മന്നവശ്രേഷ്ഠന്മാർ ചുറ്റും ഭീമനെച്ചെന്ന്, വൃക്ഷത്തിൽ പക്ഷികൾ എന്നപോലെ കയറി. അങ്ങനെ സൈന്യങ്ങൾ പാഞ്ഞുകയറിയപ്പോൾ ഭീമൻ അത്യധികമായ വേഗം കാട്ടി. കല്പാന്തകാലത്ത് ജീവജാലങ്ങളെ മുടിക്കുന്ന ദണ്ഡു കൈയിലെടുത്ത അന്തകനെപ്പോലെ അവൻ ചുറ്റി. ശക്തിയേറിയ അവന്റെ വേഗത്തെ തടുക്കുവാൻ നിന്റെ ഭടന്മാർക്കു കഴിഞ്ഞില്ല. വായും പിളർന്നു പ്രളയകാലത്തിൽ പ്രജാസഞ്ചയത്തെ മുടിക്കുന്ന അന്തകനാണോ ഇവൻ എന്ന് എല്ലാവരും സംശയിച്ചു. ആ മഹാത്മാവ് യുദ്ധത്തിൽ ദഹിപ്പിക്കുവാൻ തുടങ്ങിയപ്പോൾ ഭാരതസൈന്യം കൊടുങ്കാറ്റിൽപ്പെട്ട മഴക്കാറുപോലെ പാഞ്ഞുപോയി. ഭീമൻ ഹർഷ ത്തോടെ വീണ്ടും തന്റെ സാരഥിയോടു പറഞ്ഞു.''

ഭീമൻ പറഞ്ഞു: ''എടോ സൂതാ! നമ്മുടേയും ശത്രുക്കളുടേയും ധ്വജസമൂഹങ്ങൾ വരുമ്പോൾ, ഞാൻ പൊരുതുമ്പോൾ, ഒന്നും തിരിച്ചറിയുകയില്ല. നീ അതു സൂക്ഷിക്കണം. നമ്മുടെ രഥങ്ങൾ നാംതന്നെ നശിപ്പിക്കുവാൻ ഇടവരാതിരിക്കണം. വിശോകാ, ശത്രുക്കളെ നോക്കി രഥധ്വജനിരയെ ഞാൻ ഉടയ്ക്കാം. അർജ്ജുനൻ വന്നു കണ്ടില്ല. എനിക്കാണെങ്കിൽ വലിയ വ്യസനം തോന്നുന്നുമുണ്ട്. സൂതാ, ഇതേ ദുഃഖം ധർമ്മരാജാവിന്നുമുണ്ട്. ശത്രുമദ്ധ്യത്തിൽ എന്നെ വിട്ട് അദ്ദേഹം പോയി. അദ്ദേഹം ജീവിച്ചിരിക്കുന്നുണ്ടോ ഇല്ലയോ എന്ന കാര്യം എനിക്ക് അറിഞ്ഞുകൂടാ. ബീഭത്സുവും ജീവിച്ചിരിപ്പുണ്ടോ? എനിക്ക് ഒരു രൂപവുമില്ല! ഉൾത്തെളിവ് എന്നിൽ അശേഷവുമില്ല. എന്നാലും ഞാൻ ശത്രുക്കളെയെല്ലാം മുടിച്ചുകളയും. ഈ ശത്രുക്കൂട്ടത്തെ മുഴുവൻ ഒടുക്കി നിന്നോടുകൂടെ ഞാൻ പ്രീതനാകും. ബാണംനിറച്ച തൂണികളൊക്കെ നോക്കൂ! ഇനി എത്രകണ്ടു ബാക്കിയുണ്ടെന്നു നോക്കുക. ഏതേതു ബാണങ്ങളാണ് ഉള്ളതെന്നും, എത്രയെത്ര ബാണങ്ങളാണ് ഓരോ ഇനത്തിൽ എന്നും പറയുക.'' വിശോകൻ പറഞ്ഞു: ''ഹേ, വീരാ! ഒരുലക്ഷത്തിലേറെ ശരങ്ങളും പതിനായിരം ക്ഷുരങ്ങളും, അത്രതന്നെ ഭല്ലവുമുണ്ട്. നാരാചം രണ്ടായിരമുണ്ട്. മൂവ്വായിരം പ്രദരങ്ങൾ ഉണ്ട്. ആറു കാളവണ്ടി നിറയെ വേറെയും ആയുധങ്ങളുണ്ട്. ഭവാന്റെ കൈയൂക്കിന്നു ചേരുന്ന ഗദ, വാൾ, കത്തി, വേൽ, തോമരം എന്നിവയൊക്കെയുണ്ട്. ശസ്ത്രക്ഷയം കണ്ടു ഭയപ്പെടേണ്ടതില്ല.''

ഭീമൻ പറഞ്ഞു: ''എടോ സൂതാ! നീ ഇനി കണ്ടുകൊള്ളുക, ഞാൻ രാജാക്കളെ കൊന്നുവിടുന്നത്. അമ്പുകൊണ്ടു മൂടി പോർക്കളത്തെ ഘോരരൂപമാക്കും. ആദിത്യൻ ഇല്ലാത്ത മൃത്യുലോകംപോലെയാക്കും ഞാൻ. അപ്പോൾ രാജാക്കന്മാർക്കറിയാറാകും, കുട്ടികൾക്കുകൂടി അറിയാറാകും. ഭീമൻ തനിച്ചു കൗരവന്മാരെയെല്ലാം ജയിച്ചു എന്നോ കൗരവപ്പടയിൽ ഭീമൻ മുങ്ങി മരിച്ചു എന്നോ!

കുരുക്കളെല്ലാവരും വന്ന് ഏറ്റുകൊള്ളട്ടെ! ആബാലവൃദ്ധം ജനങ്ങൾ എന്നെ വാഴ്ത്തട്ടെ. ഞാൻ അവരെ ഒട്ടുക്ക് ഒറ്റയ്ക്കു കൊല്ലും. ഒറ്റയ്ക്ക് ആ കൂട്ടർ ഭീമാർദ്ദനം ഏല്ക്കട്ടെ. മുഖ്യകർമ്മത്തെ ആശംസിക്കുന്നവരായ ദേവന്മാർ എനിക്ക് എന്റെ ആഗ്രഹം സാധിപ്പിച്ചുതരട്ടെ! ശത്രുജിത്തായ അർജ്ജുനൻ എന്റെ അരികിൽ, യാഗത്തിൽ ആഹൂതനായ ദേവരാജൻ എന്നപോലെ എത്തുമാറാകട്ടെ! നോക്കൂ വിശോകാ, ചിന്നിച്ചിതറുന്ന സൈന്യത്തെ നോക്കൂ! എന്താണ് ഇത്തരത്തിൽ നരേന്ദ്രന്മാർ ഓടുവാൻ കാരണം? ശ്രീമാനും നരശ്രേഷ്ഠനുമായ സവ്യസാചി അമ്പെയ്ത് ഈ പടയെ മൂടുന്നുണ്ട്, തീർച്ചയാണ്. വിശോകാ, നോക്കൂ! ദൂരേയ്ക്ക് നോക്കൂ! ധ്വജം പായുന്നതു നോക്കൂ! ആന,

*സുഷേണനെ നകുലൻ കൊല്ലുന്നതായി ശല്യപർവ്വത്തിൽ, പത്താം അദ്ധ്യായത്തിൽ പറയുന്നുണ്ട്. ഒരുപക്ഷേ, കർണ്ണന്ന് ആ പേരിൽ രണ്ടു മക്കളുണ്ടായിരുന്നിരിക്കാം.*

കുതിര, പത്തി എന്നിവയെല്ലാം പോർക്കളത്തിൽ വേലും, അമ്പും ഏറ്റ് തകർന്നുവീഴുന്ന തേരുകൾ തേരാളിമാരോടുകൂടി തകർന്നു ചിന്നുന്നത് നോക്കൂ സൂതാ! ഹനിക്കപ്പെടുന്ന കൗരവസൈന്യങ്ങൾ വീണ്ടും കൂടുന്നതു നോക്കൂ!

പൊൻപീലിവെച്ച്, വജ്രവേഗത്തോടുകൂടി അർജ്ജുനൻവിട്ട ശരങ്ങളേറ്റ് തേര്, ആന, കുതിര, പത്തി എന്നിവ മർദ്ദനമേറ്റ് പൊറുതിമുട്ടി ഓടുന്നു. നോക്കൂ, കുരുക്കൾ എല്ലാം ഇതാ പായുന്നു! കാട്ടുതീ ഭയപ്പെട്ട ആനകൾപോലെയല്ലെ അവർ ഓടുന്നത്? ഹാ! ഹാ! എന്ന് യുദ്ധത്തിൽ ആനക്കാർ നിലവിളിക്കുന്നു. ആനകൾ ചിന്നം വിളിക്കുന്നു!"

വിശോകൻ പറഞ്ഞു: "അങ്ങു കേൾക്കുന്നില്ലേ, ഫൽഗുനൻ ക്രുദ്ധനായി ഉലയ്ക്കുന്ന ഗാണ്ഡീവത്തിന്റെ ശബ്ദം? അല്ലയോ ഭീമസേനാ, അങ്ങയുടെ കർണ്ണങ്ങൾ തീരെ പൊട്ടിപ്പോയോ! ഇതെന്താണ്? ഹേ പാണ്ഡവാ! അങ്ങയുടെ ആഗ്രഹമെല്ലാം സാധിച്ചു. കപിധ്വജം ഇതാ ആനപ്പടയിൽ കാണുന്നു! നീലമേഘത്തിൽ ചിന്നുന്ന മിന്നൽ എന്നപോലെ ഇതാ കാണുന്നു! നോക്കൂ! വില്ലിന്റെ ഞാണും പിടയ്ക്കുന്നുണ്ട്. ഈ കപീന്ദ്രനെ എല്ലായിടത്തും കാണുന്നുണ്ട്. ധനഞ്ജയന്റെ കൊടിത്തലയ്ക്കലെ ആ കപീന്ദ്രൻ ശത്രുക്കളെയെല്ലാം ഭയപ്പെടുത്തുന്നു. അതുകണ്ട് ഞാനും ഭയപ്പെട്ടുപോയി. ധനഞ്ജയന്റെ വിചിത്രമായ കിരീടവും വിളങ്ങുന്നു. കിരീടത്തിന്റെ മദ്ധ്യത്തിൽ ദിവാകരശ്രീയുള്ള ദിവ്യരത്നവും വിളങ്ങുന്നു. അരികെതന്നെ ഇതാ ശുഭ്രമായ ദേവദത്തം ശംഖ് വിളങ്ങുന്നു. കടിഞ്ഞാൺ കൈകൊണ്ടു പിടിച്ച് ശത്രുസൈന്യത്തിൽക്കയറുന്ന ജനാർദ്ദനന്റെ സൂര്യാഭമായ മൂർച്ചകൂടിയ ചക്രം, കേശവന്റെ കീർത്തിവർദ്ധനവും, യദുക്കൾ പൂജിക്കുന്നതുമായ വജ്രനാഭം, ഇതാ കാണുന്നു. ആനകളുടെ തുമ്പിക്കൈകൾ, അമ്പേറ്റ് സരളദ്രുമംപോലെ, അറ്റുവീഴുന്നു. പാർത്ഥന്റെ ക്ഷുരമേറ്റ് സാദിമാരോടുകൂടിയ ആനകൾ വജ്രമേറ്റ മലകൾ പോലെ വീഴുന്നത് നോക്കൂ! അപ്രകാരംതന്നെ കൃഷ്ണന്റെ പാഞ്ചജന്യം, മഹാർഹമായ, ഹംസവർണ്ണമായ ശംഖ് വിളങ്ങുന്നു! കൗന്തേയാ! നോക്കൂ കൃഷ്ണന്റെ മാറിൽ വിളങ്ങുന്ന കൗസ്തുഭം! വൈജയന്തി വിളങ്ങുന്നത് നോക്കൂ!

പാർത്ഥൻ, രഥിശ്രേഷ്ഠൻ, ശത്രുസൈന്യത്തെയെല്ലാം ഓടിച്ചുകൊണ്ടു വരുന്നവരവാണ് ആ കാണുന്നത്. വെള്ളമേഘം പോലെ ശോഭിക്കുന്ന കുതിരകളെപ്പൂട്ടിയ രഥത്തിൽ ആ രഥിപ്രവീരൻ വരുന്നവരവാണ് ആ കാണുന്നത്.

തേര്, ആന, ആൾ, കുതിര എന്നിവ കൂട്ടമായി അമ്പേറ്റു വീഴുന്നതു നോക്കൂ! ഇന്ദ്രോപമനായ നിന്റെ അനുജനാൽ, ഗരുഡന്റെ ചിറകടികൊണ്ടുണ്ടാകുന്ന കാറ്റിനാൽ കാടുകൾ എന്നപോലെ അവ വീഴുന്നതുനോക്കൂ!

നാനൂറ് തേരുകൾ അവൻ ഇപ്പോൾ തകർത്തുകഴിഞ്ഞു. അതിലെ കുതിരകളും സൂതന്മാരും തകർന്നു. എഴുനൂറ് ആനകളേയും കൊന്നു. പദാതികളും സാദികളും ഒരു പരപ്പ് അവസാനിപ്പിച്ചു. അവൻ ഇതാ നിന്റെ അടുത്തേക്കു വരികയാണ്! ബലവാനായ ആ കൗരവഘാതി ചിത്രഗ്രഹംപോലെ അടുക്കുന്നു. നീ സിദ്ധകാമനായിരിക്കുന്നു. നിന്റെ ആഗ്രഹംപോലെ, പ്രാർത്ഥനപോലെ, കാര്യം ഫലിച്ചു. ശത്രുക്കളുടെ കഥ കഴിഞ്ഞതുതന്നെ! ഭവാന്റെ ആയുസ്സും, ശക്തിയും നല്ലപോലെ ഇനി വർദ്ധിക്കും!"

ഭീമൻ പറഞ്ഞു: "ഞാൻ സന്തുഷ്ടനായിരിക്കുന്നു. നിനക്കു പതിന്നാലു ഗ്രാമങ്ങൾ ഞാൻ നൽകും. അല്ലയോ സൂതാ! നീ പ്രിയം പറയുകയാൽ ഞാൻ നിന്നിൽ തെളിഞ്ഞിരിക്കുന്നു. വിശോകാ, നീ അർജ്ജുനൻ വരുന്നതായി പറഞ്ഞതിനാൽ ഞാൻ നിനക്കു നൂറ് ദാസിമാരേയും, ഇരുപതു തേരും എന്റെ വകയായി തരുന്നതാണ്!"

**77. ശകുനിപരാജയം – ഭീമസേനനുമായി ഏറ്റുമുട്ടിയ ശകുനി തോറ്റ് ഓടുന്നു –** സഞ്ജയൻ പറഞ്ഞു: "പോർക്കളത്തിൽ തേരിന്റെ ശബ്ദവും സിംഹനാദവും ഉടനെ കേട്ടു. അപ്പോൾ അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു: 'കുതിരകളെ വേഗത്തിൽ വിട്ടാലും.' അർജ്ജുനൻ പറഞ്ഞതുകേട്ട് കൃഷ്ണൻ പറഞ്ഞു. 'ഇതാ വേഗത്തിൽ ഞാൻ ഭീമൻ നില്ക്കുന്ന ദിക്കിൽ എത്തുന്നുണ്ട്.'

പൊൻകോപ്പണിഞ്ഞതും മനോഹരമായ ശംഖിന്റെ നിറമുള്ളതുമായ കുതിരകളെ ഓടിച്ച് അവൻ എത്തുമ്പോൾ ജംഭനെ ക്കൊല്ലുവാൻ വജ്രവുമേന്തി സുരേന്ദ്രൻ വരുന്ന വരവിനെ ഓർമ്മിച്ചു. തേര്, ആന, കുതിര, കാലാൾ എന്നിവയുടേയും, ബാണജാലം, തേർച്ചക്രത്തിന്റെ നേമി, കുളമ്പടി എന്നിവയുടേയും ശബ്ദങ്ങൾ ചേർന്ന്, ഭൂമിയും ആകാശവും, ദിക്കുകളും മുഴക്കി ക്രോധത്തോടെ നൃസിംഹന്മാർ വിജയന്റെ നേരെയെത്തി. അവരും പാർത്ഥനും തമ്മിൽ അപ്പോൾ ദേഹവും, പ്രാണനും, പാപവും അപഹരിക്കുന്നതായ ഘോരമായ പോരാട്ടം നടന്നു. ത്രൈലോക്യത്തിന്ന് മൂലവും, ജയിയും, വീരനുമായ ഗോവിന്ദൻ ദൈത്യരോടെന്നവിധം ആ പോരാട്ടം നടന്നു. ക്ഷുരം, അർദ്ധചന്ദ്രം, ഉൽക്കടമായ ഭല്ലം എന്നീ ബാണങ്ങൾ വിട്ട് വളരെപ്പേരുടെ തലയും കൈയും കൊയ്തു. ചിത്രങ്ങൾ, വെൺചാമരങ്ങൾ, കേതു, കുതിരകൾ, രഥങ്ങൾ, കാലാൾകൾ, ആനകൾ ഇവയേയും ശരമെയ്ത് അറുത്തുവീഴ്ത്തി. അവയെല്ലാം വിരൂപമായി മന്നിൽ കാറ്റേറ്റ് ഒടിഞ്ഞ മരങ്ങൾപോലെ വീണു. പൊൻകോപ്പണിഞ്ഞ മഹാഗജങ്ങൾ, കമ്പിച്ച യോദ്ധാക്കൾ, ധ്വജം, കേതു ഇവയോടുകൂടി അവയെല്ലാം ഭൂമിയിൽ വീണു. പൊൻകെട്ടുള്ള ശരങ്ങൾ പാഞ്ഞുകയറിയ ആനകൾ കാട്ടിൽ തീവീണ് കത്തുന്ന മലപോലെ ശോഭിച്ചു. മഹേന്ദ്രന്റെ വജ്രംപോലെയുള്ള ശരങ്ങൾ ഏറ്റ് തേര്, ആന, കുതിര എന്നിവയെ പാർത്ഥൻ പിളർന്നു. അങ്ങനെ പാർത്ഥൻ കർണ്ണവധത്തിന്നായി, വലന്റെ നാശത്തിന്ന് ശക്രൻ എന്നപോലെ കുതിച്ചു.

പിന്നെ ആ പുരുഷവ്യാഘ്രൻ നിന്റെ സൈന്യത്തിൽ സാഗരത്തിൽ മകരമത്സ്യമെന്നപോലെ കയറി. തേരും കാലാൾകളുമായി നില്ക്കുന്ന നിന്റെ കൂട്ടർ അവനെക്കണ്ട് ആന, കുതിര, കാലാൾപ്പടയോടുകൂടി അവർ പാർത്ഥന്റെ നേരെ പാഞ്ഞുകയറി. അപ്പോൾ അവർ ഭയങ്കരമായി അട്ടഹസിച്ച് ക്ഷോഭിച്ച കടലിന്റെ ഇരമ്പംപോലെ മുഴങ്ങി. പുരുഷവ്യാഘ്രനായ അവനെ വ്യാഘ്രത്തെപ്പോലെ അവർ ഭയപ്പെട്ടു. എങ്കിലും അവർ പ്രാണഭയം വിട്ടും പോരിൽ അവന്റെ നേരെ പാഞ്ഞേറ്റ് ശരവർഷം തൂകി. അവർ പാഞ്ഞടുക്കുന്ന സമയത്തു കൊടുങ്കാറ്റ് മഴക്കാറിനെ എന്നപോലെ അർജ്ജുനൻ ആ സൈന്യത്തെ തകർത്തുചിന്നി. കൂട്ടുചേർന്നു ശരവർഷംകൊണ്ട് ആ വില്ലാളിവീരന്മാർ എതിർത്തെയ്തു. ഉടനെതന്നെ അർജ്ജുനൻ, തേര്, ആൾ, ആന, കുതിര എന്നിവയെ ആയിരക്കണക്കിന്നു വിശിഖങ്ങൾ അയച്ച് കാലപുരിയിലേക്കയച്ചുപോൽ! പാർത്ഥന്റെ വില്ല് വിടുന്ന അമ്പേറ്റ് അറ്റ മഹാരഥന്മാർ ഭയപ്പെട്ട് അതാതിടത്തുതന്നെ വീണു. അതിൽ കിണഞ്ഞേറ്റ നാനൂറുരഥിവീരന്മാരെ കൂരമ്പെയ്ത് അർജ്ജുനൻ ഉടനെ കാലപുരി കയറ്റി. പോരിൽ പലതരത്തിൽ കൂരമ്പെയ്ത് കൊല്ലപ്പെടുന്ന യോദ്ധാക്കൾ ധനഞ്ജയനെ വിട്ട് നാനാദിക്കിലേക്കും ഓടിക്കളഞ്ഞു. പടത്തലയ്ക്കൽ പായുന്ന അവരുടെ ശബ്ദം ഭയങ്കരമായി പൊങ്ങി. മലയിൽ തല്ലിത്തകർന്ന സമുദ്രത്തിലെ തിരയടിപോലെ മുഴങ്ങി. വല്ലാതെ ചൊടിച്ച ആ സൈന്യത്തെ അമ്പെയ്ത് അർജ്ജുനൻ ഓടിച്ചു. പാർത്ഥൻ കർണ്ണന്റെ സൈന്യത്തിന്റെ നേർക്കു ചെന്നു. ശത്രുവിന്റെ നേരെ ചെല്ലുന്ന അവന്റെ സ്വരം, പന്നഗത്തിന്നുവേണ്ടി പണ്ടു പറന്ന ഖഗേന്ദ്രന്റെ ആരവംപോലെ ഉച്ചത്തിൽ പൊങ്ങി. ആ ശബ്ദം കേട്ടറിഞ്ഞ് മഹാബലനായ ഭീമസേനൻ പാർത്ഥദർശനലാലസനായി ഏറ്റവും പ്രീതനായി. പാർത്ഥൻ വരുന്നതായി ക്കേട്ട ഭീമസേനൻ പ്രാണൻ കളഞ്ഞും ശത്രുസേനയെ മർദ്ദിച്ചു. വായുവേഗനും, വായുസന്നിഭനുമായ വായുപുത്രൻ അതിവേഗത്തിൽ വായുപോലെ ചുറ്റി. അവൻ ചമ്മന്തിയാക്കി വിടുന്ന നിന്റെ സൈന്യം കടലിൽ പൊളിഞ്ഞ കപ്പൽപോലെ തിരിഞ്ഞു. കൈവേഗം കാട്ടുന്ന ആ സൈന്യത്തെ ഭീമസേനൻ കൂരമ്പെയ്ത് കാലപുരിയിലേക്ക് കയറ്റുവാനായി മുറിച്ചുതള്ളി. അപ്പോൾ

അവിടെ ഭീമന്റെ അമാനുഷപരാക്രമം കാണപ്പെട്ടു. പ്രളയത്തിൽ കാലന്റെമാതിരി അവനെക്കണ്ട് ഭടന്മാർ ഉഴറി. ഭീമൻ ഭീമബല ന്മാരായ യോദ്ധാക്കളെ തകർക്കുന്നതുകണ്ട് ദുര്യോധനൻ ഭടന്മാരോടും മഹേഷ്വാസരായ എല്ലായോധന്മാരോടും ഇപ്ര കാരം കല്പിച്ചു: 'ഭീമനെ പിടിക്കുവിൻ, കൊല്ലുവിൻ! അവനെ കൊന്നാൽ പാണ്ഡവപ്പടയുടെ കഥ തീർന്നു!' നിന്റെ പുത്രന്റെ ഈ കല്പന രാജാക്കന്മാർ കൈക്കൊണ്ടു. അവർ ശരവർഷംകൊണ്ട് ഭീമസേനനെ മൂടി. വളരെ ആനകളും, ജയകാംക്ഷികളായ മർത്ത്യരും, രഥങ്ങളും, കുതിരകളും ഭീമസേനനെച്ചെന്നു ക്ഷണ ത്തിൽ വളഞ്ഞു. ആ ശൂരന്മാരാൽ ചുറ്റപ്പെട്ട ശൂരൻ, താരങ്ങളാൽ ചുറ്റപ്പെട്ട ചന്ദ്രൻ എന്നപോലെ ചുറ്റും പരിവേഷം പൂണ്ട ചന്ദ്ര നെപ്പോലെ ശോഭിച്ചു. അവൻ പടയിൽ ശോഭിക്കുന്നത് കാണേണ്ട കാഴ്ചയായിരുന്നു. ഭീമനും അർജ്ജുനനും തമ്മിൽ പോരിൽ ഒരന്തരവും കണ്ടില്ല. പാർത്ഥനെപ്പോലെതന്നെ ഭീമനും ഉജ്ജ്വലിച്ചു.

ഉടനെ എല്ലാവരും അവനിൽ ശരങ്ങൾ വർഷിച്ചു. ക്രോധര ക്താക്ഷനായ ഭീമനെ കൊല്ലുവാൻ അവർ കിണഞ്ഞുശ്രമിച്ചു. മൂർച്ചകൂട്ടിയ ശരംവിട്ട് ആ പട പിളർന്ന്, 'വെള്ളത്തിൽ വലപൊ ട്ടിച്ചു ചാടുന്ന മത്സ്യംപോലെ' അതിൽനിന്ന് അവൻ പുറത്തു ചാടി. പിൻതിരിഞ്ഞ് പായാത്ത പതിനായിരം ആനകളെ അവൻ കൊന്നു. രണ്ടുലക്ഷത്തിയിരുനൂറ് ആളുകളേയും അവൻ കൊന്നു. അയ്യായിരം കുതിരകളെ കൊന്നു. നൂറു തേരുകളേയും അവൻ തകർത്തു. ഇത്രയൊക്കെ അപ്പോൾ കൊന്നുവിട്ട് അവൻ രക്തപ്പുഴയൊഴുക്കി. ചോരനീരായി, തേരുകൾ ചുഴിയായി, അതിൽ ആനകളാകുന്ന മുതലകൾ നീന്തി. ആളുകളാകുന്ന മത്സ്യവും, കുതിരകളാകുന്ന ചീങ്കണ്ണികളും, മുടിയാകുന്ന ചണ്ടി യും, മുറിഞ്ഞ കൈകളാകുന്ന പാമ്പുകളും ചേർന്ന രത്നങ്ങൾ പ്രവഹിക്കുന്ന ആ നദിയിൽ ഊരുക്കളാകുന്ന ഗ്രാഹങ്ങളും, മജ്ജ യാകുന്ന ചേറും, തലകളാകുന്ന പാറകളും വില്ലുകളും അമ്പു കളാകുന്ന പ്ലവങ്ങളും, ഘോരമായ ഗദാപരിഘങ്ങളാകുന്ന നാഗ ങ്ങളും, ചിന്നിയ ഛത്രധ്വജങ്ങളാകുന്ന ഹംസങ്ങളും, തലപ്പാവു കളാകുന്ന നുരകളും, ഹാരങ്ങളാകുന്ന താമരകളും, ധൂളികളാ കുന്ന തരളതരംഗങ്ങളുംചേർന്ന് പോരിൽ ആര്യന്മാർ കടക്കുന്ന തും, ഭീരുക്കൾക്കു ദുസ്തരമായതും, യോധന്മാരായ ജലജന്തു ക്കളോടുകൂടി കാലപുരിയിലേക്ക് ഒഴുകുന്നതും, ഘോരവും, ദുസ്തരവും, ഭീരുഭീഷണവുമായ മഹാനദി, അകൃതാത്മാക്കൾ കയറാത്ത ഉഗ്രമായ വൈതരണി എന്നപോലെ, ആ പുരുഷവ്യാ ഘ്രൻ ക്ഷണത്തിൽ ഒഴുക്കി.

രഥസത്തമനായ പാണ്ഡുപുത്രൻ ഏതേതിടത്ത് കയ റിയോ, അതാതിടത്തു നൂറായിരം യോധന്മാരെ വീഴ്ത്തി. യുദ്ധ ത്തിൽ ഭീമൻ ഇപ്രകാരം ചെയ്ത തൊഴിൽ കണ്ടു ദുര്യോധനൻ ശകുനിയോടു പറഞ്ഞു: 'അമ്മാവാ, യുദ്ധത്തിൽ ശക്തനായ ഭീമനെ ജയിക്കുക! അവനെ കൊന്നാൽ നാം പാണ്ഡവപ്പട ജയിച്ചു; ഉടനെ പ്രതാപവാനായ സൗബലൻ പോന്ന് ഭ്രാതാക്ക ന്മാരോടുകൂടി വലിയ ഒരു പോരാട്ടത്തിന്നിറങ്ങി. അവൻ യുദ്ധ ത്തിൽ ഭീമവിക്രമനായ ഭീമനോട് എതിർത്തു. അവനെ ആ വീരൻ ആഴിയെ കരയെന്നപോലെ തടുത്തു. കൂരമ്പെയ്ത് തടഞ്ഞ ഭീമൻ അങ്ങോട്ടെതിർത്തു. ഇടത്തെ മുലയ്ക്കിടയിലായി അവനെ സൗബലൻ പൊൻകടക്കെട്ടുള്ള തീക്ഷ്ണമായ നാരാചംഎയ്തു. വമ്പനായ ഭീമന്റെ ചട്ട ആ നാരാചങ്ങൾ പൊട്ടിച്ചു മയിൽകങ്ക ച്ചിറകുള്ള അവ പൂണ്ടുപോയി. ശരമേറ്റ് പീഡിതനായ പാണ്ഡ വൻ പൊന്നണിഞ്ഞ ഒരമ്പെടുത്ത് ഊക്കോടെ ശകുനിയുടെ നേരേനോക്കി എയ്തു. ആ ശരമെത്തുന്ന സമയത്ത് സൗബലൻ ഏഴായി നുറുക്കി. ആ ബലവാൻ അസാധാരണമായ കൈത്തഴ ക്കംകാട്ടി. ആ ശരം താഴെ വീണപ്പോൾ ക്രോധത്തോടെ ഭീമൻ ചിരിച്ചുകൊണ്ട് സൗബലന്റെ വില്ല് അറുത്തു. മുറിഞ്ഞ വില്ലുവിട്ട് പ്രതാപവാനായ സൗബലൻ ഊക്കോടെ വേറെ വില്ലെടുത്തു. പതിനാറ് ഭല്ലങ്ങളും എടുത്തു. മൂർച്ചകൂട്ടിയ രണ്ടു ഭല്ലങ്ങൾ കൊണ്ട് അവന്റെ സൂതന്റെമേലെയ്തു. ഏഴുഭല്ലംകൊണ്ടു ഭീമ നേയുമെയ്തു. ഒരെണ്ണമെയ്തു കൊടി നുറുക്കി. രണ്ടെണ്ണമെയ്ത് കുടയും നുറുക്കി. നാലുശരങ്ങൾ നാലു കുതിരയിലുമെയ്തു.

എയ്ത്തേറ്റ ഭീമൻ ചൊടിച്ച് പോരിൽ പൊൻതണ്ടുള്ള ഉരു ക്കുവേൽ ചാട്ടി. ഭീമൻ ചാട്ടിയ വേൽ സർപ്പത്തിന്റെ ജിഹ്വാഗ്രം പോലെ ഉഗ്രമായി പാഞ്ഞുവന്ന് സൗബലന്റെ തേർത്തട്ടിൽ ചെന്നു വീണു. ഉടനെ ആ വേൽ എടുത്ത് സൗബലൻ ഭീമന്റെ നേരെ ചാട്ടി. അത് വമ്പനായ പാണ്ഡവന്റെ ഇടംകൈ പിളർന്ന്, വാനിൽനിന്നു മിന്നലെന്നപോലെ നിലത്തുവീണു. അപ്പോൾ ചുറ്റുംനിന്ന് ധാർത്തരാഷ്ട്രന്മാർ ആർത്തു ഹസിച്ചു. ആ ശക്ത ന്മാരുടെ സിംഹനാദം മാരുതി പൊറുത്തില്ല. വേറെ വില്ലുകുലച്ച് ആ മഹാബലൻ വെമ്പലോടെ മുഹൂർത്തംകൊണ്ട് കൂരമ്പെയ്തു മൂടി. പ്രാണൻകളഞ്ഞ് ആ ശക്തൻ സൗബലസേനയെ പോരിൽ മുടിച്ചു. അവന്റെ നാല് കുതിരകളേയും, സൂതനേയും, കൊന്നു. ത്വരയോടെ ഭല്ലത്താൽ കൊടിയും ഖണ്ഡിച്ചു.

ഉടനെ കുതിരകൾ ചത്ത തേരിൽനിന്ന് അവൻ എടുത്തു ചാടി വില്ലുമെടുത്ത് ചീറ്റി നിന്നു. ഭീമന്നുചുറ്റും ശരങ്ങൾ വർഷിച്ചു. അവയെല്ലാം ഊക്കോടെ തടുത്ത്, ചൊടിച്ച് അവന്റെ വില്ലറുക്കുകയും കൂരമ്പ് എയ്യുകയും ചെയ്തു. ബലവാനായ ശത്രുവിനാൽ പീഡിപ്പിക്കപ്പെട്ട അവൻ നിലത്ത് അല്പപ്രാണ നായി വീണുപോയി. രാജാവേ! വിഹ്വലപ്പെട്ട അവനെക്കണ്ട് നിന്റെ പുത്രൻ ഭീമൻ കണ്ടുനില്ക്കെ അവനെ എടുത്ത് തേരിൽക്കയറ്റി നരവ്യാഘ്രനായ ഭീമൻ തേരിൽനില്ക്കെ ധാർത്ത രാഷ്ട്രൻ തിരിച്ചുപോയി. ഭീമസേനനിൽ നിന്നുള്ള ഭയംകൊണ്ട് പത്തുദിക്കിലേക്കും കൗരവപ്പട പാഞ്ഞു. ധന്വിയായ ഭീമൻ ശകു നിയെ ജയിച്ചതുകണ്ട് ഭയപ്പെട്ടു മറ്റുള്ളവർ ഓടിക്കളഞ്ഞു. ഇതുകണ്ട് ദുര്യോധനൻ ഭയപ്പെട്ട് അമ്മാവനേയും കൊണ്ട് സ്ഥലംവിട്ടു.

രാജാവ് പിൻതിരിഞ്ഞതുകണ്ട് സൈന്യങ്ങൾ ചുറ്റും ദ്വൈര ഥംവിട്ട് ഓടിപ്പോയി. ധാർത്തരാഷ്ട്രന്മാരെല്ലാം പിൻതിരിഞ്ഞ തുകണ്ട് ഊക്കോടെ ഭീമൻ കൂരമ്പുവർഷിച്ചു പാഞ്ഞെത്തി. ഭീമൻ കൊന്നുവീഴ്ത്തവെ കൗരവന്മാർ പാഞ്ഞുപോയി, കർണ്ണന്റെ അടുത്ത് ചെന്നുകൂടി. അവർക്കു മഹാബലനായ അവൻ ഒരു ദ്വീപായി നിന്നു രാജാവേ!.

കാലപ്പിഴവുകൊണ്ട് കപ്പൽ തകർന്ന് നാവികൻ ദ്വീപിൽച്ചെ ന്നതുപോലെ, ആ പുരുഷവ്യാഘ്രർ കർണ്ണന്റെ സമീപത്തെത്തി രക്ഷപ്രാപിച്ച് സമാശ്വസിച്ച് തമ്മിൽ ഹർഷത്തോടെ നില്പായി. പിന്നെ ചത്തൊഴിയാമെന്നുവെച്ച് വീണ്ടും പോരിന്നായി എതിർത്തേറ്റു നിന്നു."

**78. സങ്കുലയുദ്ധം – ക്രുദ്ധനായ കർണ്ണൻ പാണ്ഡ വപ്പടയിൽ പാഞ്ഞുകയറുന്നു –** ധൃതരാഷ്ട്രൻ പറഞ്ഞു: "പോർക്കളത്തിൽ സൈന്യങ്ങളെയൊക്കെ ഭീമൻ തകർത്തതു കണ്ടപ്പോൾ ദുര്യോധനൻ എന്തുപറഞ്ഞു? ശകുനി എന്തു പറഞ്ഞു? പറയൂ സഞ്ജയാ! യുദ്ധത്തിൽ മഹാഭുജനായ കർണ്ണനും എന്റെ യോദ്ധാക്കളും കൃപനും, കൃതവർമ്മാവും ദ്രൗണിയും ദുശ്ശാസനനും എന്തു പറഞ്ഞു? പാണ്ഡവന്റെ വിക്രമം അത്യത്ഭുതംതന്നെ. അതിൽ യാതൊരു സംശയവുമി ല്ല. ഒറ്റയ്ക്ക് അവൻ എന്റെ ആൾക്കാരോട് പോരിൽ എതിർത്തു വല്ലോ! രാധേയൻ തന്റെ പ്രതിജ്ഞ പോലെ യോധവീരന്മാരിൽ പ്രവർത്തിച്ചില്ലേ? കർണ്ണനാണല്ലോ സർവ്വകുരുക്കൾക്കും രക്ഷ യായിട്ടുള്ള ശത്രുഹന്താവ്. ശർമ്മവും, വർമ്മവും, നിലയും, ജീവ നിലുള്ള ആശയും ഓജസ്വിയായ കൗന്തേയൻ ഉടച്ചു തകർത്തു കളഞ്ഞ ആ സൈന്യത്തെക്കണ്ട് രാധേയനാകുന്ന ആധിരഥി, കർണ്ണൻ, എന്തുചെയ്തു? ദുർദ്ധർഷന്മാരായ എന്റെ മക്കളും തേരാളിയായ രാജാവും എന്തുചെയ്തു? എല്ലാം നീ എന്നോട് പറയൂ! നീ വാഗ്മിയാണല്ലോ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "അപരാഹ്നമായപ്പോൾ പ്രതാപവാ നായ സൂതപുത്രൻ ഭീമന്റെ കൺമുമ്പിൽവെച്ചുതന്നെ സോമക ന്മാരെയെല്ലാം കൊന്നൊടുക്കി. ശക്തനായ ഭീമനും ധാർത്തരാഷ്

ട്രന്മാരുടെ പടയെ ഒടുക്കി. കർണ്ണൻ ശല്യനോട് പറഞ്ഞു: 'എത്തിക്കൂ, എന്നെ പാഞ്ചാലസൈന്യത്തിൽ എത്തിക്കൂ!' ശക്തനായ ഭീമൻ സൈന്യത്തെ തകർത്ത് ഓടിക്കുന്നതുകണ്ട് കർണ്ണൻ തന്റെ സൂതനോട് പറഞ്ഞു: 'രഥം കേറ്റൂ പാഞ്ചാലസൈന്യത്തിൽ!'

ഉടനെ മദ്രേശ്വരനായ ശല്യൻ മനോവേഗമുള്ള ശ്വേതാശ്വങ്ങളെ ചേദിപാഞ്ചാലകാരുഷന്മാരിൽ എത്തിച്ചു. ശത്രുസൈന്യങ്ങളെ മുടിക്കുന്ന അവൻ രഥം പെരുംപടയിലേക്കു കടത്തി. പടനായകൻ ഇച്ഛിച്ച ദിക്കിൽ കുതിരകളെ നിർത്തി. പുലിത്തോലുകൊണ്ട് ആവരണംചെയ്ത മേഘപ്രായമായ രഥം കണ്ടപ്പോൾ പാണ്ഡുപാഞ്ചാലസൈന്യങ്ങൾ ഭയപ്പെട്ടു. ഉടനെ അപ്പോൾ പെരുംപോരിൽ വലിയ തേരൊലിയുണ്ടായി. കാർമുഴങ്ങുന്നതുപോലെയും, മലപിളരുന്നതുപോലെയും ഭീകരമായ ശബ്ദമുണ്ടായി. കർണ്ണൻ കർണ്ണംവരെ വലിച്ചെയ്ത തീക്ഷ്ണമായ ശരങ്ങൾകൊണ്ട് നൂറും ആയിരവും പാണ്ഡവസൈന്യത്തെ വധിച്ചു. അപരാജിതനായ അവൻ പോരിൽ അത്തരം ക്രിയചെയ്തപ്പോൾ പാണ്ഡവസൈന്യമഹാരഥന്മാർ അവനെ വളഞ്ഞുനിന്ന് എതിർത്തു. അവനെ ഭീമനും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, സഹദേവനും, നകുലനും, ശൈനേയനും, ദ്രൗപദേയന്മാരും ചേർന്ന് കൊല്ലുവാൻ കിണഞ്ഞ് വളഞ്ഞ് ശരങ്ങൾ വർഷിച്ചു.

അപ്പോൾ സാത്യകി ഇരുപത് കൂരമ്പുകൊണ്ട് കർണ്ണനെ പൂണെല്ലുനോക്കി പ്രഹരിച്ചു. ശിഖണ്ഡി ഇരുപത്തഞ്ചും, ധൃഷ്ടദ്യുമ്നൻ ഏഴും, ദ്രൗപദേയർ അറുപത്തിനാലും, സഹദേവൻ ഏഴും, നകുലൻ ഏഴും, കൂരമ്പുകൾ കർണ്ണനിൽ എയ്തു. മൂർച്ചകൂടിയ തൊണ്ണൂറുബാണം ഭീമൻ ചൊടിച്ചുകൊണ്ട് ജത്രുഭാഗം നോക്കി പ്രഹരിച്ചു. ഉടനെ ചിരിച്ച് ആധിരഥി തന്റെ ശ്ലാഘ്യമായ വില്ലെടുത്തു പീഡിപ്പിക്കുമാറ് കൂരമ്പെയ്തു. രാധേയൻ എതിർത്ത് അയ്യഞ്ച് ശരങ്ങൾ അവരേയും എയ്തു. ശൈനേയന്റെ വില്ലും കൊടിയും അവൻ ഉടനെ അറുത്തു. സ്തനാന്തരത്തിൽ അപ്രകാരംതന്നെ ഒമ്പതു ശരങ്ങൾ എയ്തു. ഒരു ഭല്ലംകൊണ്ട് സഹദേവന്റെ കൊടി ഖണ്ഡിച്ചു മൂന്നു ബാണങ്ങളാൽ സൂതനേയും എയ്തു. പാഞ്ചാലീപുത്രന്മാരുടെ തേര് തകർത്തുവിട്ടു. കണ്ണടച്ചു മിഴിക്കുന്നതിന്നുമുമ്പ് അത്ര വേഗത്തിൽ ഈ മഹൽക്കർമ്മങ്ങൾ ചെയ്തത് ഒരു മഹാതത്ഭുതമായി. മൂർച്ചകൂടിയ അമ്പെയ്ത് ആ ശൂരന്മാരെ പിൻതിരിപ്പിച്ചു. പാഞ്ചാലരേയും ചേദിത്തേരാളിമാരേയും അവൻ പിൻതിരിപ്പിച്ചു. പോരിൽ കൊല്ലപ്പെടുന്ന ചേദിമത്സ്യന്മാർ കർണ്ണന്റെനേരെ പാഞ്ഞ് ശരങ്ങളെ ആഴ്ത്തി. മഹാരഥനായ സൂതപുത്രൻ അവരെ കൂരമ്പെയ്തു കൊന്നു. അത്യത്ഭുതമായ കർണ്ണന്റെ ക്രിയ ഞാൻ കണ്ടു. രാജാവേ! ശൂരന്മാരെ സൂതപുത്രൻ പോരിൽ ഒറ്റയ്ക്ക്, ഊക്കോടെ കിണഞ്ഞേറ്റ മഹാരഥന്മാരെ, ശരംവർഷിച്ച് സമരത്തിൽ തടുത്തു! ആ സമരത്തിൽ ഞാൻ വമ്പനായ കർണ്ണന്റെ ശരവേഗം കണ്ടു. ദേവസിദ്ധചാരണന്മാരെല്ലാം സന്തോഷിച്ചു. മഹേഷ്വാസരായ ധാർത്തരാഷ്ട്രർ തേരാളിവില്ലാളികളിൽ ശ്രേഷ്ഠനായ കർണ്ണനെ പൂജിച്ചു. പിന്നെ മഹാരാജാവേ, കർണ്ണൻ ശത്രുസൈന്യങ്ങളെ ചുട്ടെരിച്ചു. വേനൽക്കാലത്ത് കത്തിക്കാളുന്ന അഗ്നി ഉണക്കക്കാടിനെ എന്നപോലെ ദഹിപ്പിച്ചു.

ചുറ്റും കർണ്ണൻ കൊന്നൊടുക്കുന്ന പാണ്ഡവസൈന്യം മഹാരഥനായ കർണ്ണനെക്കണ്ടു ഭയപ്പെട്ട് ഓടി. പാഞ്ചാലന്മാർ ആ മഹാരണത്തിൽ ആർത്തനാദം മുഴക്കി. അവർ കർണ്ണന്റെ വില്ലിൽനിന്നു വരുന്ന കൂരമ്പേറ്റു നശിക്കുവാൻ തുടങ്ങി. പാഞ്ചാലരുടെ ആക്രന്ദനം കേട്ട് പാണ്ഡവപ്പട ഭയപ്പെട്ടു. അപ്പോൾ വൈരികൾക്കൊക്കെത്തോന്നി പോരിൽ കർണ്ണൻ ഒരാൾമാത്രമാണ് യോദ്ധാവെന്ന്. അത്യത്ഭുത കർമ്മങ്ങൾ പോരിൽ ചെയ്തുകൊണ്ടു നില്ക്കുന്ന തേജസ്വിയായ കർണ്ണനെ നോക്കുവാൻപോലും പാണ്ഡവന്മാർക്കു കഴിഞ്ഞില്ല. ഒഴുക്ക് മലയോടേറ്റു തകരുന്നമാതിരി ആ പാണ്ഡവസൈന്യം കർണ്ണന്റെ നേരെ ഏറ്റു തകർന്നുപോയി. കർണ്ണൻ പുകയറ്റ അഗ്നിപോലെ പോരിൽ ജ്വലിച്ചു. പാണ്ഡവപ്പടയെ ചുട്ടുകൊണ്ട് ആ മഹാഭുജൻ നിന്നു.

യോദ്ധാക്കളുടെ ശിരസ്സുകൾ, കുണ്ഡലം ചാർത്തുന്ന കർണ്ണങ്ങൾ, വീരന്മാരുടെ കൈകൾ ഇവയൊക്കെ കർണ്ണൻ അറുത്തുവീഴ്ത്തി. ആനക്കൊമ്പു പിടിയുള്ള വാളുകൾ, വേൽ, കൊടി, കുതിരകൾ, ആനകൾ, പല തേരുകൾ, കൊടിക്കൂറ, വെൺചാമരങ്ങൾ, അച്ചുകോല്, നുകം, കടിഞ്ഞാണ്, പലമാതിരി ചക്രം എന്നിവയെല്ലാം യോധവ്രതമെടുത്ത കർണ്ണൻ പലവിധത്തിലും അറുത്തുവീഴ്ത്തി.

ആ പോരാട്ടത്തിൽ കർണ്ണൻ കൊന്ന കുതിരകൾ, ആനകൾ എന്നിവ മാംസച്ചോരച്ചേറണിഞ്ഞ് ഭൂമി ദുർഗ്ഗന്ധമയമായി. വിഷമത്തിലും സമത്തിലും ചത്ത കുതിരകളാലും പത്തികളാലും തേര്, ആന എന്നിവയാലും ഒന്നും അറിയാത്തമട്ടായി. തങ്ങളുടേയും ശത്രുക്കളുടേയും യോദ്ധാക്കൾതമ്മിൽ തിരിച്ചറിയാതെയായി. ശരംകൊണ്ടുണ്ടായ കൂരിരുട്ടും കർണ്ണന്റെ ശരങ്ങളും ഒപ്പം ഉയർന്നു.

കർണ്ണന്റെ വില്ലിൽനിന്നു പുറപ്പെട്ട പൊന്നണിഞ്ഞ ശരങ്ങളാൽ പാണ്ഡുക്കളിലെ മഹാരഥന്മാർ മൂടപ്പെട്ടു. ആ പാണ്ഡവന്മാരെ വീണ്ടും സൂതപുത്രൻ ഉടച്ചു. യത്നിക്കുന്ന രഥിവീരന്മാരെ തകർത്തു. ക്രുദ്ധനായ സിംഹം മാൻകൂട്ടത്തെ കാട്ടിൽ ഓടിക്കുന്നതുപോലെ പോരിൽ പാഞ്ചാലത്തേരാളികളേയും മറ്റു ശത്രുക്കളേയും അവൻ ഓടിച്ചു. കർണ്ണൻ പോരിൽ പാണ്ഡവയോധന്മാരെ, ചെന്നായ പശുക്കൂട്ടത്തെയെന്നപോലെ ആട്ടിയോടിച്ചു.

പാണ്ഡവപ്പട പിന്മാറിയതു കണ്ട് ധാർത്തരാഷ്ട്രന്മാർ ഭൈരവസ്വരത്തിൽ ഹർഷാരവം മുഴക്കി എതിർത്തേറ്റു. രാജാവേ, വലിയ മോദത്തോടെ ദുര്യോധനൻ വാദ്യഘോഷങ്ങളുണ്ടാക്കിച്ചു. നല്ലപോലെ തകർന്ന പാഞ്ചാലന്മാർ, തങ്ങൾ ചത്തൊഴിഞ്ഞാലും വേണ്ടില്ലെന്നു നിശ്ചയിച്ചുതന്നെ തിരിച്ചുവന്ന് എതിർത്തുനിന്നു. ആ ശൂരന്മാരെ ശത്രുതാപനനായ കർണ്ണൻ പലപാടും ഭഞ്ജിച്ചു പാഞ്ചാലന്മാരുടെ ഇരുപതു തേരുകൾ കർണ്ണൻ ഉടച്ചു. നൂറിൽപ്പരം ചേദിപാഞ്ചാലന്മാരേയും കൊന്നു. തേർത്തടങ്ങൾ ശൂന്യമാക്കി. അശ്വപൃഷ്ഠങ്ങൾ ശൂന്യമാക്കി. ആനകളുടെ കഴുത്തുകൾ ശൂന്യമാക്കി. കാലാൾപ്പടകളെ വീഴ്ത്തി. നട്ടുച്ചസമയത്ത് പരന്തപനായ കർണ്ണൻ സൂര്യഭഗവാനെപ്പോലെ ദുർന്നിരീക്ഷ്യനായി. കാലാന്തകസമനായി വീരനായ പാണ്ഡുപുത്രനും വിളങ്ങി.

ഇപ്രകാരം തേര്, ആനകൾ, കുതിരകൾ, കാലാൾപ്പട എന്നിവയെ കൊന്ന് പോരിൽ മഹേഷ്വാസനായ കർണ്ണൻ, ജീവജാലങ്ങളെ കൊന്നുകൊണ്ടു നില്ക്കുന്ന അന്തകനെന്നപോലെ ശോഭിച്ചു. ഇപ്രകാരം സോമകന്മാരെക്കൊന്ന് ആ മഹാരഥൻ താനെ നിന്നു. അപ്പോൾ പാഞ്ചാലരുടെ വിക്രമം അത്ഭുതകരമായിത്തോന്നി. കർണ്ണൻ കൊന്നുമുടിച്ചിട്ടും അവർ പിന്മാറാതെ നിന്നു എന്നുള്ളതുതന്നെ!

രാജാവായ ദുര്യോധനൻ, ദുശ്ശാസനൻ, ശാരദ്വതനായ കൃപൻ, അശ്വത്ഥാമാവ്, ഹാർദ്ദിക്യൻ, ശകുനി എന്നിവരെല്ലാം പാണ്ഡവസൈന്യത്തെ നൂറും ആയിരവുമായി കൊന്നൊടുക്കി. കർണ്ണന്റെ മക്കളും സോദരന്മാരും ക്രുദ്ധരായി പാണ്ഡവസൈന്യത്തെ കൊന്നു മുടിച്ചു. ക്രൂരന്മാരായ പാണ്ഡവന്മാരും ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും പാഞ്ചാലീപുത്രന്മാരും കോപിച്ച് നിന്റെ സൈന്യത്തെ ഒടുക്കി. ഇപ്രകാരം പാണ്ഡവന്മാർക്കും നമ്മൾക്കും വലിയ നാശം സംഭവിച്ചു. ശക്തനായ ഭീമനോടേറ്റ് നിന്റെ ആൾക്കാർ അസംഖ്യം നശിച്ചു."

**79. സങ്കുലയുദ്ധം – കർണ്ണൻ അർജ്ജുനനെ പ്രശംസിക്കുന്നു –** സഞ്ജയൻ പറഞ്ഞു: "അർജ്ജുനൻ നാലുതരം പെരുംപടയേയും കൊന്നു. വൻപോരിൽ സൂതപുത്രനെക്കണ്ട് ക്രോധത്തോടെ പോരാടി. മാംസം, മജ്ജ, അസ്ഥി എന്നിവ അരഞ്ഞു കുഴമ്പായ ചേറുകലർന്ന രക്തപ്പുഴയൊഴുക്കി. മനുഷ്യരുടെ തലയാകുന്ന പാറയോടും ചത്ത ആനകളും കുതി

രകളുമാകുന്ന കരയോടും ശൂരന്മാരുടെ അസ്ഥികലർന്ന് കഴുക്കളും കാക്കകളും പറക്കുന്നതും വെൺകൊറ്റക്കുടകളാകുന്ന അരയന്നങ്ങളും പ്ലവങ്ങളും ചേർന്ന് വീരന്മാരാകുന്ന വൃക്ഷം ഒഴുകിപ്പോകുന്നതും ഹാരങ്ങളാകുന്ന താമരകൾ നിരന്നതും തലപ്പാവുകളാകുന്ന നുരയും പതയുമുള്ളതും വില്ലുകളാകുന്ന മത്സ്യങ്ങളുള്ളതും നരന്മാരുടെ ക്ഷുദ്രമായ കപാലങ്ങളണിഞ്ഞതും ചർമ്മവർമ്മച്ചുഴികളോടുകൂടിയതും രഥങ്ങളാകുന്ന പൊങ്ങുതടികൾ നീന്തുന്നതും ജയോദ്യുക്തർ കടക്കുന്നതും ഭീരുക്കൾക്കു കടക്കാനാകാത്തതുമായ മഹാനദി രിപുനാശനനായ ബീഭത്സു ഉണ്ടാക്കി. ആ പുരുഷർഷഭൻ വാസുദേവനോട് ഇപ്രകാരം പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "കൃഷ്ണാ! സൂതപുത്രന്റെ വലിയ കൊടി ഇതാ കാണുന്നു! ഭീമസേനൻ മുതലായവർ ഇതാ, രഥീന്ദ്രരുമായി പൊരുതുന്നു! ഇതാ, പാഞ്ചാല്യന്മാർ കർണ്ണനാൽ പീഡിതരായി വിറപ്പിക്കപ്പെട്ട് ഓടുന്നു ജനാർദ്ദനാ! ഇതാ വെൺകൊറ്റക്കുടയുള്ളവനായ ദുര്യോധനരാജാവ് കർണ്ണനാൽ ഉടയ്ക്കപ്പെട്ട പാഞ്ചാല്യന്മാരെ അകറ്റുന്നു. കൃപനും കൃതവർമ്മാവും തേരാളിയായ ദ്രോണപുത്രനും ഇതാ രാജാവിനെ സൂതപുത്രന്റെ രക്ഷയിൽ കാക്കുന്നു. നമ്മൾ കൊല്ലാതെ ബാക്കിവെച്ച അവർ സോമകരെയൊക്കെ വീഴ്ത്തും. ഇതാ ശല്യൻ, സാരഥ്യത്തിൽ പടുവായ ശല്യൻ, കർണ്ണന്റെ തേരു നടത്തി ഏറ്റവും പ്രശോഭിക്കുന്നതു നോക്കൂ! എനിക്കിപ്പോൾ ഒരു ബുദ്ധി തോന്നുന്നു. കർണ്ണനെ പോരിൽ കൊല്ലാതെ ഒരിക്കലും ഞാനൊഴിക്കുകയില്ല. അല്ലെങ്കിൽ കർണ്ണൻ പാണ്ഡുസൃഞ്ജയാദികളായ രഥീന്ദ്രന്മാരെ നമ്മൾ കാൺകെത്തന്നെ നിശ്ശേഷമാക്കിക്കളയും ജനാർദ്ദനാ!"

സഞ്ജയൻ പറഞ്ഞു: "ഉടനെ കേശവൻ നിന്റെ സൈന്യത്തിൽ തേരോടിച്ചു കയറ്റി. വില്ലാളിയായ കർണ്ണനുമായി സവ്യസാചി ദ്വൈരഥത്തിന്നു ചിന്തിച്ചു. മഹാരഥനായ കൃഷ്ണൻ പാണ്ഡവന്റെ അനുജ്ഞ അനുസരിച്ച് യാത്രയായി. തേർകൊണ്ട് പാണ്ഡുസൈന്യങ്ങൾക്ക് എല്ലായിടത്തും ആശ്വാസം നല്കി. പോർക്കളത്തിൽ പാർത്ഥന്റെ രഥഘോഷം ഇന്ദ്രാശനിയുള്ള മേഘനിർഘോഷംപോലെ പൊങ്ങി. മുഴുത്ത രഥഘോഷംകൊണ്ട് സത്യവിക്രമനായ പാണ്ഡവൻ പിന്നെ പെരുംപടയെ ജയിക്കുവാനായി പുറപ്പെട്ടു. ശ്വേതാശ്വനായ അർജ്ജുനൻ, കൃഷ്ണസൂതനായ അർജ്ജുനൻ, എത്തുന്നതു കണ്ട്, ആ മഹാത്മാവിന്റെ ധ്വജം കണ്ട്, ശല്യൻ കർണ്ണനോടു പറഞ്ഞു."

ശല്യൻ പറഞ്ഞു: "ഇതാ, ശ്വേതാശ്വങ്ങൾ വരുന്നു! കൃഷ്ണൻ സാരഥിയായ രഥം ഇതാ എത്തുന്നു! ശത്രുക്ഷയം ചെയ്ത് പോരിൽ നീ ചോദിച്ച മാന്യൻ ഇതാ എത്തുന്നു! ഇതാ കൗന്തേയൻ നില്ക്കുന്നു! ഗാണ്ഡീവംവില്ലെടുത്ത മഹാരഥൻ ഇതാ നില്ക്കുന്നു! ഇന്ന് നീ അവനെ കൊല്ലുകയാണെങ്കിൽ അതു നമ്മൾക്കു നന്മയാണ്. കർണ്ണാ! ഇതാ നിന്റെനേരെ അവൻ എത്തുന്നു! അനവധി വമ്പന്മാരുടെ കഥകഴിച്ചിട്ടാണ് ഇപ്പോൾ അവന്റെ വരവ്. തടുക്കാൻവയ്യാത്ത ആ ഭാരതന്റെ നേരെ എടോ കർണ്ണാ! നീ ചെല്ലുക! ഇതാ ചുറ്റും ധാർത്തരാഷ്ട്രപ്പട ചിന്നുന്നു. വളരെ യോദ്ധാക്കളെ ഒടുക്കിയ അർജ്ജുനനെക്കണ്ടു ഭയപ്പെട്ടിട്ടാണ് ഓടുന്നത്. സൈന്യങ്ങളെയൊക്കെ വിട്ടൊഴിച്ചു ധനഞ്ജയൻ ബദ്ധപ്പെടുന്നു! നിന്നോടെതിർക്കുവാനുള്ള ഭാവമാണ്. അത്രയ്ക്ക് അവൻ ഉടൽ ഉയർത്തിക്കൊണ്ടാണു നില്ക്കുന്നത്. നോക്കൂ! ആരോടും പൊരുതാൻ പാർത്ഥൻ നില്ക്കുന്നില്ല. നിന്നോടല്ലാതെ അവൻ ഇനി മറ്റാരോടും പൊരുതുവാൻ നില്ക്കുകയില്ല. അത്രയ്ക്കുണ്ട് അവന്ന് ഇപ്പോൾ നിന്നോടു കോപം. ഭീമനെ പീഡിപ്പിച്ചുകൊണ്ടിരിക്കെ, അവൻ മറ്റൊരാളുടെനേരെ തിരിയുകയില്ല. നീ ധർമ്മപുത്രനെ തേർ തകർത്തുവിട്ട് മുറിവേല്പിച്ചു. ശിഖണ്ഡിയേയും സാത്യകിയേയും ധൃഷ്ടദ്യുമ്നനേയും ദ്രൗപദേയന്മാരേയും യുധാമന്യുവിനേയും ഉത്തമൗജസ്സിനേയും സോദരന്മാരായ നകുലസഹദേവന്മാരേയും പാർത്ഥൻ കണ്ടു. അവരെയെല്ലാം നീ പീഡിപ്പിച്ചതറിഞ്ഞു.

പാർത്ഥൻ നിന്റെ നേർക്ക് ഏകരഥനായി ഏല്ക്കുവാനാണു ഭാവിക്കുന്നത്. എല്ലാ രാജാക്കന്മാരേയും നശിപ്പിക്കുവാൻ കഴിവുള്ള പാർത്ഥൻ ക്രോധാരുണേക്ഷണനായി, എല്ലാ സൈന്യങ്ങളേയുംവിട്ടു നമ്മോട് ഏല്ക്കുവാനാണു വരുന്നത്. അതിൽ യാതൊരു സംശയവുമില്ല. അവനുമായി പോരാടുക, അവനോട് എതിർത്തേല്ക്കുക! വേറെ വില്ലാളികളാരുമില്ല അവനോട് എതിർക്കുവാൻ. ലോകത്തിൽ നീയല്ലാതെ മറ്റൊരു ധനുർദ്ധരനേയും കാണുന്നില്ല. അവനെ സമുദ്രത്തെ കരയെന്നപോലെ തടുത്തുനിർത്തുവാൻ! പാർശ്വത്തിലും പിൻപുറത്തും അവന് യാതൊരു രക്ഷയുമില്ല. ഒറ്റയ്ക്കാണ് അവന്റെ വരവ്. കൃഷ്ണന്മാരെ പോരിൽ മടക്കുവാൻ ശക്തിയുള്ളവനാണു നീ. നിന്റെ കടമയാണത്. അതുകൊണ്ട് നീ പാർത്ഥനോടേറ്റ് എതിർക്കുക! ഭീഷ്മദ്രോണകൃപന്മാരോടും, ദ്രൗണിയോടും തുല്യനാണല്ലോ നീ. വലിയ പോരാട്ടത്തിനെത്തുന്ന സവ്യസാചിയുമായി നീ തടുത്തു പൊരുതുക! നാവുനീട്ടുന്ന സർപ്പത്തെപ്പോലെയും ആർക്കുന്ന വൃഷഭത്തെപ്പോലെയും കാട്ടിലെ പുലിയെപ്പോലെയുമുള്ളവനായി പാർത്ഥനെ നീ കൊല്ലുക!

ഇതാ മഹാരഥന്മാരായ ധാർത്തരാഷ്ട്രന്മാർ ഓടുന്നു. അതിവേഗത്തിലോടുന്നു. പാർത്ഥനെപ്പേടിച്ച് രാജാക്കന്മാർ നിരാശ്രയരായിരിക്കുന്നു. പോരിൽ പേടിച്ചോടുന്ന ഇവരുടെ ഭയം തീർക്കുവാൻ മറ്റ് ആരാണുള്ളത് സൂതപുത്രാ! നീയല്ലാതെ? പോരിൽ കുരുക്കളെല്ലാം ദ്വീപായ നിന്നോടണഞ്ഞ് ഹേ പുരുഷവ്യാഘ്രാ! നില്ക്കുന്നു. അവർ നിന്നിൽനിന്ന് രക്ഷ കാംക്ഷിക്കുന്നവരാണ്. വൈദേഹരേയും, അംബഷ്ഠരേയും, കാംബോജരേയും, മറ്റു രാജ്യക്കാരേയും, ഗാന്ധാരന്മാരേയും നീ ഏതു ധൈര്യംകൊണ്ടാണ് ജയിച്ചത്, ആ ധൈര്യം കൈക്കൊള്ളുക രാധേയാ! പാണ്ഡുപുത്രനോട് നീ ഏല്ക്കുക! കിരീടിയുമായി സ്നേഹത്തോടെ പെരുമാറുന്ന വാർഷ്ണേയനായ കൃഷ്ണനോടും മഹാബാഹോ, നീ എതിർത്തേല്ക്കുക! വലുതായ പൗരുഷം നീ കാണിക്കുക."

കർണ്ണൻ പറഞ്ഞു: "എടോ ശല്യാ, ഇപ്പോൾ നീ നിലയ്ക്കായിരിക്കുന്നു! എനിക്കു വളരെ ബോധിച്ചു നിന്നെ! നീ പാർത്ഥനിൽ പേടിവിട്ടവനാണെന്ന് ഞാൻ വിചാരിക്കുന്നു? എടോ ശല്യാ! ഇന്ന് നീ എന്റെ കൈയൂക്കും എന്റെ അഭ്യാസശക്തിയും കണ്ടുകൊള്ളുക! ഒറ്റയ്ക്കു ഞാൻ ഇപ്പോൾ പാണ്ഡവരുടെ പടയൊക്കെ മുടിക്കും. പുരുഷവ്യാഘ്രന്മാരായ കൃഷ്ണന്മാരേയും ഞാൻ കൊല്ലും. ഇതു സത്യമാണ്. ആ വീരന്മാരെ കൊല്ലാതെ ഞാൻ പോരിൽനിന്നു പിന്മടങ്ങുകയില്ല. അല്ലെങ്കിൽ അവർ എന്നെ കൊന്നേക്കാം. പോരിൽ ജയം അനിത്യമാണ്. കൊന്നിട്ടോ കൊല്ലപ്പെട്ടിട്ടോ ഇന്നു ഞാൻ കൃതാർത്ഥനാകും."

ശല്യൻ പറഞ്ഞു: "എടോ കർണ്ണാ! ഈ രഥിവീരൻ അജയ്യനാണെന്ന് മഹാരഥന്മാർ പറയുന്നുണ്ട്. ഒറ്റയ്ക്കുതന്നെ അവൻ അജയ്യനാണ്. പിന്നെ കൃഷ്ണൻ കാക്കുന്ന അവനെ ജയിക്കുവാൻ ആര് ഉദ്യമിക്കും?"

കർണ്ണൻ പറഞ്ഞു: "നമ്മൾ കേട്ടിട്ടുള്ളവരിൽ ഈ ലോകത്തിൽ ഇങ്ങനെയുള്ള ഒരു രഥീന്ദ്രനില്ല. അപ്രകാരമുള്ള പാർത്ഥനോടേറ്റ് എതിർക്കുവാനാണ് ഞാൻ പോകുന്നത്. പോരിൽ നീ എന്റെ പൗരുഷം കണ്ടുകൊള്ളുക! കൗരവരാജാവിന്റെ പുത്രനായ ശ്വേതാശ്വൻ, രഥിപ്രവീരൻ, പോരിൽ ചരിക്കുന്നു. അവൻ എന്നെ കൊന്നേക്കാം. എന്നാൽ ഞാൻ ഒരു കാര്യം നിങ്ങളോടു പറയുന്നു. കർണ്ണന്റെ അവസാനം നിങ്ങളുടേയും അവസാനമായിരിക്കും! ആ രാജപുത്രന്റെ കൈകൾ വിയർക്കുന്നില്ല. ഞാൺതഴമ്പുള്ള ആ കൈകൾ വിറയ്ക്കുന്നുമില്ല. ദൃഢായുധനും, ധൃതിമാനും, ക്ഷിപ്രഹസ്തനുമായ ഈ പാണ്ഡവന്ന് ഒരു യോദ്ധാവും എതിരില്ല. അവൻ വളരെ ബാണം ഒപ്പമെടുക്കും. അവ ഒന്നുപോലെ തൊടുക്കുകയും ചെയ്യും. ക്രോശം ദൂരത്തേക്ക് അവനെയ്തു ലക്ഷ്യം ഭേദിക്കും. അവനോടു തുല്യനായി ഏതു യോദ്ധാവാണ് ഇന്നുള്ളത്? അഗ്നിദേവനെ ഖാണ്ഡവത്തിൽവെച്ച്, കൃഷ്ണനോടുകൂടി, തൃപ്തനാക്കി. അന്ന് മഹാ

ത്മാവായ കൃഷ്ണൻ ചക്രവും, സവ്യസാചിയായ അർജ്ജുനൻ ഗാണ്ഡീവവും നേടി. വെളളക്കുതിരയുളളവനും, അതിഘോരവും ഉഗ്രവുമായ രഥമുളളവനുമായ ആ മഹാബാഹു കുസലില്ലാത്തവനാണ്. ആവനാഴിയാണെങ്കിൽ ദിവ്യവും അമ്പൊടുങ്ങാത്തതുമാണ്. ദിവ്യങ്ങളായ അസ്ത്രങ്ങൾ അഗ്നിയുടെ കൈയിൽനിന്നു കിട്ടിയിട്ടുമുണ്ട്. ഇന്ദ്രലോകത്തുവെച്ച് അസംഖ്യം ദൈത്യന്മാരേയും, കാലകേയന്മാരേയും വധിച്ചു. ദേവദത്തമെന്ന ശംഖും നേടി. ഈ ലോകത്തിൽ അവനേക്കാൾ മേലെയായി ആരുണ്ട്? സാക്ഷാൽ മഹാദേവനെ യുദ്ധത്താൽത്തന്നെ പ്രീതനാക്കി, ഘോരമായ പാശുപതം, മൂന്നുലോകത്തേയും മുടിക്കുവാൻ കെല്പുളള പാശുപതം, അവൻ നേടി. ഇതിന്നുപുറമേ ഓരോ ലോകപാലകന്മാരും വെവ്വേറെ അപ്രമേയമായ അസ്ത്രജാലം നല്കിയിട്ടുണ്ട്. ഇവകൊണ്ടാണ് ആ നൃസിംഹൻ കാലകേയന്മാരായ ദൈത്യസംഘത്തെ വധിച്ചത്.

പിന്നെ വിരാടപുരിയിൽവെച്ച് ഞങ്ങൾ ഒന്നിച്ചേറ്റപ്പോൾ ഒറ്റത്തേരാൽ അവൻ ഞങ്ങളെ ജയിച്ച് ഗോക്കളെ വീണ്ടെടുത്ത് മഹാരഥന്മാരുടെ വസ്ത്രമൊക്കെ തട്ടിയെടുത്തു. അപ്രകാരം വീര്യഗുണം തികഞ്ഞവനും. കൃഷ്ണസഖാവുമായ നൃപതിശ്രേഷ്ഠനെയാണ് ഞാൻ പോരിന്നു വിളിക്കുന്നത്. അതു ലോകത്തിൽ ഏറ്റവും വലിയ സാഹസമാണെന്ന് എനിക്കറിയാം. എല്ലാം അറിഞ്ഞുകൊണ്ടുതന്നെയാണ് ശല്യാ, ഞാൻ അവനുമായി പോരിന്നിറങ്ങുന്നത്. അർജ്ജുനന്റെ വീര്യം അറിയാതെയല്ല.

അനന്തവീര്യനും, അപ്രമേയനുമായ നാരായണൻ, ഹരി, കേശവൻ കാക്കുന്നവനാണവൻ. ഇങ്ങനെയുളളവരാണ് വാസുദേവാർജ്ജുനന്മാർ. ഹിമവാൻ ഇളകിയെന്നുവരാം; എന്നാൽ കൃഷ്ണന്മാർ ചലിക്കുകയില്ല. ലോകങ്ങളെല്ലാം ആയിരംവർഷം പറഞ്ഞാലും അവരുടെ ഗുണങ്ങൾ ഒടുങ്ങുകയില്ല. മഹാത്മാവായ ശംഖചക്രപാണി, ശ്രീവാസുദേവൻ, ജിഷ്ണുവിന്റെ ഒറ്റത്തേരിൽ കൃഷ്ണന്മാരെ ഒന്നിച്ചു കണ്ട് എനിക്ക് പരിഭ്രമവും ഭയവും തോന്നുന്നു.

വില്ലെടുത്തവരിൽ യുദ്ധത്തിൽ മേലെയാണ് പാർത്ഥൻ! നാരായണൻ ചക്രയുദ്ധത്തിൽ മേലെയാണ്. അങ്ങനെയുളള വാസുദേവാർജ്ജുനന്മാർ ഒരിക്കലും പിന്മാറുകയില്ല. ഹിമവാൻ മാറിയെന്നു വന്നേക്കാം. ശൂരന്മാരായ കൃതികളാണ് ഈ ദൃഢാസ്ത്രന്മാർ; മഹാരഥന്മാരായ ഇവർ മെയ്മിടുക്കുളള യോഗ്യരാണ്. ഇപ്രകാരമുളള വാസുദേവാർജ്ജുനന്മാർക്ക് എതിരായിച്ചെല്ലുവാൻ ആരുണ്ട് ശല്യാ! എനിക്കിന്ന് ആ പാണ്ഡവനോടു യുദ്ധത്തിന്ന് ആഗ്രഹമുണ്ട്. വൈകാതെ അതുല്യവും, അത്ഭുതവും ചിത്രവുമായ ഒരു യുദ്ധമുണ്ടാകും. അതു മറ്റൊന്നുമല്ല. ഈ യോഗ്യത തികഞ്ഞവരെ ഞാൻ പോരിൽ വീഴ്ത്തും. അല്ലെങ്കിൽ അവർ എന്നെ കൊന്നുവെന്നും വന്നേക്കാം.

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ശല്യനോട് ശത്രുഘാതിയായ കർണ്ണൻ പറഞ്ഞ് കാളമേഘംപോലെ അലറി. നിന്റെ പുത്രൻ ചെന്ന് അവനെ പ്രശംസിച്ചു. അപ്പോൾ അവൻ കുരുശ്രേഷ്ഠനോടും, മഹാബാഹുക്കളായ കൃപഭോജന്മാരോടും, പുത്രരോടുകൂടിയ ഗാന്ധാരരാജാവിനോടും, ദ്രൗണിയോടും, ദുശ്ശാസനനോടും, കാലാൾകൾ, ആനപ്പട, കുതിരപ്പട എന്നിവയുടെ കൂട്ടത്തോടും പറഞ്ഞു: 'സുഹൃത്തുക്കളെ, യോദ്ധാക്കളേ, ഭാരതവീരന്മാരേ, നിങ്ങൾ കൃഷ്ണപാർത്ഥന്മാരെ തടുക്കുവിൻ! പ്രഹരിച്ചു കയറുവിൻ! കൃഷ്ണന്മാരെ കുഴയ്ക്കുവിൻ! നിങ്ങൾ ദേഹത്തിൽ മുറിവേല്പിച്ചു തളർത്തിയതിന്നുശേഷം ഞാൻ വളരെ എളുപ്പത്തിൽ അവരെ വധിക്കാം.' കർണ്ണൻ പറഞ്ഞതു കേട്ട് 'അപ്രകാരമാകാം' എന്നു പറഞ്ഞ് വീരമുഖ്യന്മാരെല്ലാവരും പരസ്പരം വിളിച്ച് ആർത്തു: 'പാർത്ഥനെ കൊല്ലുവിൻ! പാർത്ഥനെ കൊല്ലുവിൻ!' എന്ന് കർണ്ണന്റെ ആജ്ഞപ്രകാരം ആ രഥീന്ദ്രന്മാർ പാർത്ഥന്റെനേരെ കൂരമ്പുകൾ വർഷിച്ചു. നദീജലത്തെ ജലമേറുന്ന സമുദ്രം എന്നപോലെ ആ എതിർക്കുന്നവരെയെല്ലാം പാർത്ഥൻ ഗ്രഹിച്ചു. പാർത്ഥൻ അമ്പു തൊടുക്കുന്നതും, വിടുന്നതും അവൻ കണ്ടില്ല. അത്ര കൈവേഗത്തോടെ അർജ്ജുനൻ ശരങ്ങൾ വിട്ടുകൊണ്ടുനിന്നു. ധനഞ്ജയൻ വിട്ട ശരങ്ങളേറ്റ് ആനകളും, കുതിരകളും ചത്തുവീണു. ശരാർച്ചിസ്സായി, ഗാണ്ഡീവമണ്ഡലാഞ്ചിതനായ പാർത്ഥനെ, യുഗാന്തസൂര്യനെപ്പോലെ ഉൽക്കടശക്തിമാനായ പാർത്ഥനെ കുരുക്കൾ, നേത്രരോഗികൾ സൂര്യനെ എന്നപോലെ, നോക്കുവാൻപോലും ശക്തരായില്ല. മഹാരഥന്മാർ വലിച്ചുവിടുന്ന ശരസമൂഹങ്ങൾ പാർത്ഥൻ പുഞ്ചിരിയോടെ അറുത്തുവിട്ടു. ഗാണ്ഡീവധന്വാവ് വില്ലുവലിച്ചു വട്ടംപിടിച്ച് വരുന്ന ശരങ്ങളെ അപ്പപ്പോൾ തകർത്തുവിട്ടു. ഉഗ്രാംശുവായ സൂര്യൻ ചന്ദ്രശുക്രമദ്ധ്യസ്ഥിതനായി സുഖമായി ജലസമൂഹത്തെ ഹരിക്കുന്ന മാതിരി, ധനഞ്ജയൻ ബാണഗണങ്ങളെ അറുത്ത് നിന്റെ മഹാസൈന്യത്തെ ചുട്ടുമുടിച്ചു. അവന്റെ നേർക്ക് കൃപൻ ശരങ്ങൾ ചൊരിഞ്ഞു. അതേവിധംതന്നെ ഭോജനും, നിന്റെ പുത്രനും, ദ്രൗണിയും ശരങ്ങൾ കുന്നിൽ മേഘവർഷംപോലെ ചൊരിഞ്ഞു. കൊല്ലുവാൻ ഒരുങ്ങുന്ന അവർ പോരിൽ പാടവത്തോടെ ചൊരിയുന്ന ശരജാലങ്ങളെല്ലാം ശരങ്ങളെയ്ത് പാണ്ഡവൻ മുറിച്ചു. മാറിൽ മൂന്നു ശരങ്ങളെയ്ത് തറച്ചു. ഉടനെ അർജ്ജുനൻ ഗാണ്ഡീവമാകുന്ന പരിവേഷത്തോടുകൂടിയവനായി ശരാംശുക്കളെ വർഷിച്ച് ശുക്രചന്ദ്രമദ്ധ്യഗനായ സൂര്യന്റെ പരിവേഷം അണിഞ്ഞതുപോലെ പ്രശോഭിച്ചു. ഉടനെ ഗുരുപുത്രൻ പത്തു ശരങ്ങൾകൊണ്ട് പാർത്ഥനെ പിളർന്നു. മൂന്നു ശരങ്ങൾകൊണ്ട് കൃഷ്ണനേയും പിളർന്നു. നാലു ശരങ്ങളാൽ നാല് അശ്വങ്ങളേയും പ്രഹരിച്ചു. കപീന്ദ്രധ്വജത്തിൽ ശരവർഷം ചൊരിഞ്ഞു. ഉടനെ ധനഞ്ജയൻ പ്രശോഭിക്കുന്ന അവന്റെ ധനുസ്സിനെ മൂന്നു ശരംകൊണ്ട് അറുത്തു. കത്തിയമ്പുകൊണ്ട് സൂതന്റെ തലയറുത്തു. അനന്തരം മൂന്നു ശരംകൊണ്ടു ധ്വജവും അറുത്ത് ദ്രൗണിയുടെ രഥത്തിൽ വീഴ്ത്തി. പിന്നെ രത്നവും വജ്രവും സ്വർണ്ണവും പതിച്ചതും, തക്ഷകന്റെ ഉടൽപോലെ ശോഭിക്കുന്നതും, വിലയേറിയതുമായ വേറെ ഒരു വില്ല് കുന്നിന്മേൽനിന്നു പാമ്പിനെയെന്നപോലെ എടുത്തു. തന്റെ ആയുധം ഭൂമിയിലിട്ട്, ആ വില്ലിൽ ശരം തൊടുത്ത് അടുത്തു. ദ്രൗണി അനേകം ശരങ്ങൾകൊണ്ട് നരോത്തമന്മാർക്കെല്ലാം വളരെ ദുഃഖം വളർത്തി.

ഉടനെ കൃപനോടും, ഭോജനോടുംകൂടി നിന്റെ പുത്രൻ ഇപ്രകാരം ശരം ചൊരിഞ്ഞ് പാണ്ഡവമുഖ്യനെ, ദിനേശനെ കാറുകൾ എന്ന പോലെ മൂടിനിന്നു. കൃപന്റെ വില്ലും, അമ്പും, കുതിരകളും, സൂതനും, ധ്വജവും ശരങ്ങൾകൊണ്ട് അർജ്ജുനൻ തകർത്തു. കാർത്തവീര്യനെപ്പോലെ വീരനായ അവൻ മഹാബലിയുടെ സന്നാഹങ്ങളെ ശക്രൻ എന്നവിധം മുടിച്ചു. പാർത്ഥശരാഹതായുധനായി, ധ്വജം പെരുംപോരിൽ മുറിഞ്ഞതിന്നുശേഷം, കൃപൻ ശരങ്ങളേറ്റ് ദേഹം മുറിഞ്ഞ് കിരീടിയാൽ ഭീഷ്മനെന്നപോലെ അവശനായി.

ശരങ്ങളാൽ നിന്റെ പുത്രന്റെ കേതുവും, ആർക്കുന്ന അവന്റെ ചാപവും മുറിച്ചു. ഭോജന്റെ കുതിരകളേയും കൊന്ന് ധ്വജവും മുറിച്ചു. കുതിരകൾ, സൂതൻ, കൊടി, വില്ല്, തേര്, ആന ഇവയൊക്കെ അതിവേഗത്തിൽ മുറിച്ചുമുറിച്ചു വീഴ്ത്തി. നിന്റെ വലിയ സൈന്യം ചിറപൊട്ടിയമാതിരി അമർന്നു. ധനഞ്ജയന്റെ തേരുകൊണ്ട് കൃഷ്ണൻ ശത്രുവീരന്മാരെ ഇടത്തുവെച്ചു നാണം കെടുത്തി. വൃത്രവധത്തിന്ന് ഇന്ദ്രൻ എന്നപോലെ ആഞ്ഞുകയറുന്ന അർജ്ജുനനോട് ഉയർന്ന കേതുക്കളുളള രഥങ്ങളുമായി മറ്റുളളവർ പോരിന്നായി പാഞ്ഞടുത്തു. ഉടനെ ആ ശത്രുക്കളെ മഹാരഥന്മാരായ ശിഖണ്ഡി സാത്യകി, മാദ്രീപുത്രന്മാർ എന്നീ മഹാരഥന്മാർ വിജയന്റെ പുരോഭാഗത്തുവെച്ച് എതിർത്ത് ശരങ്ങൾകൊണ്ടു കീറിച്ചിന്നി ഉൽക്കടമായി സിംഹാരവം മുഴക്കി. പിന്നെ കുരുക്കളും, സൃഞ്ജയന്മാരും തമ്മിൽ ഘോരമായി പോരാട്ടം നടന്നു. തമ്മിൽ ഏറ്റ് തീക്ഷ്ണമായ ശരങ്ങൾകൊണ്ട്. ദേവന്മാരോടേറ്റ ദൈത്യന്മാർപോലെ ഭയങ്കരമായി ഉഴന്നു.

അവർ ജയം നോക്കിയും സ്വർഗ്ഗം കാംക്ഷിച്ചും പോരാടി. ശത്രുക്കളെ സങ്കടപ്പെടുത്തുന്ന ആനപ്പടയും, കുതിരപ്പടയും,

തേർപ്പടയും തകർന്നുവീണു. അവർ വല്ലാതെ ആർക്കുകയും ശരങ്ങൾ എയ്ത് പരസ്പരം കീറിമുറിക്കുകയും ചെയ്തു. ആ മഹാരഥന്മാർ ശരങ്ങൾകൊണ്ട് അന്ധകാരം തീർത്തു. പരസ്പരം വീരന്മാർ ബാണസമൂഹങ്ങൾ വർഷിച്ചു. ആ യുദ്ധക്കളവും നാലുദിക്കുകളും സൂര്യൻ ശരജാലംകൊണ്ട് മറയുകയാൽ ഇരുട്ടിൽ മുഴുകി.''

**80. സങ്കുലയുദ്ധം – അർജ്ജുനന്റെ പരാക്രമം – അർജ്ജുനൻ പത്തു ധാർത്തരാഷ്ട്രന്മാരെ വധിക്കുന്നു –** സഞ്ജയൻ പറഞ്ഞു: ''കുരുപ്രവരന്മാരുടെ സൈന്യങ്ങൾ ഭീമന്റെനേരെ പാഞ്ഞേറ്റു. ആ സൈന്യത്തിൽ ആമഗ്നനായ ഭീമനെ പൊക്കുവാനായി അർജ്ജുനൻ കർണ്ണന്റെ പടയെ അമ്പെയ്ത് ഒടുക്കി. അവിടെ ഉണ്ടായിരുന്ന ശത്രുവീരന്മാരെയെല്ലാം പരലോകത്തേക്ക് അയച്ചു. ഭീമന്റെ അടുക്കലേക്ക്, കർണ്ണന്റെ പടവിട്ട്, പാഞ്ഞുപോയി. അപ്പോൾ അർജ്ജുനന് ആകാശത്തു പായുന്ന ശരനിര കാണുവാൻ സാധിച്ചു. മറ്റുള്ളവരും രാജാവേ, നിന്റെ പടയെ കൊന്നുമുടിക്കുന്നത് അർജ്ജുനന്നു കാണുവാൻകഴിഞ്ഞു. പക്ഷികൾ പറക്കുന്ന ആകാശം മുഴുവൻ അമ്പെയ്തു നിറച്ചു. രാജാവേ, ധനഞ്ജയൻ കുരുക്കൾക്കെല്ലാം ഒരേയൊരു അന്തകനായി ഭവിച്ചു.

ക്ഷുരം, ഭല്ലം, നാരാചം എന്നിവയാൽ പാർത്ഥൻ മെയ്യ് മുറിക്കുകയും ശിരസ്സുകൾ കൊയ്തുവിടുകയും ചെയ്തു. ദേഹമറ്റും, ചട്ട നഷ്ടപ്പെട്ടും, തലതെറിച്ചും, വീണും വീഴുന്നതുമായ ഭടന്മാരാൽ മൂടപ്പെട്ട് യുദ്ധക്കളം വിളങ്ങി. ധനഞ്ജയന്റെ ശരമേറ്റ രഥം, അശ്വം, ആന എന്നിവ മുറിഞ്ഞ്, കീറിച്ചിതറി, അംഗങ്ങളും അവയവങ്ങളും പോയി നിരന്നു. ദുർഗ്ഗവും, വിഷമവും ഘോരദർശനവുമായി വൈതരണിയെന്നപോലെ യുദ്ധഭൂമി ഭയങ്കരമായിത്തീർന്നു. നുകവും, ചക്രവും, അച്ചുതണ്ടും തകർന്ന്, കുതിരകൾ ചത്ത്, സൂതൻ മരിച്ച് അങ്ങനെ യോദ്ധാക്കളുടെ തേരുകൾ അവരോടൊപ്പം ചിന്നിത്തകർന്നു ഭൂമിയിൽ ചിതറി. പൊൻനിറമുള്ള കോപ്പുകളും, പൊൻകോപ്പണിഞ്ഞ യോധന്മാരുമുള്ള ആനകൾ, ചട്ടയിട്ടവയും നിത്യവും മദമുള്ളവയുമായ നല്ല ആനകൾ, ചൊടിച്ച ആനക്കാരുടെ പാദത്തിന്റെ മടമ്പുകൊണ്ടും തള്ളവിരൽകൊണ്ടും അമർത്ത് പ്രോത്സാഹിപ്പിച്ച് ചൊടിപ്പിച്ച ആനകൾ നാനൂറോളം പാർത്ഥബാണങ്ങളേറ്റു ചത്തുവീണു. അവ ജന്തുക്കളോടുകൂടി അടർന്നുവീണ മലയുടെ കൊടുമുടികൾപോലെ കിടന്നു. അങ്ങനെ പാർത്ഥന്റെ ബാണങ്ങളേറ്റ ആനകൾ ചിന്നി ഭൂമുഖം മൂടി. ചുറ്റും കാർനിറഞ്ഞപോലെ മദംചാടുന്ന ആനകളെ എതിർത്ത് പാർത്ഥരഥം കാർപിളർന്ന അർക്കനെപ്പോലെ ശോഭിച്ചു. ചത്ത ആന, ആൾ, കുതിര, തകർന്ന തേരുകൾ, ശസ്ത്രം, യന്ത്രം, ചട്ട ഇവയൊക്കെപ്പോയി, ചത്ത തേരാളിവീരന്മാർ ആയുധങ്ങൾ കൈവിട്ട് മൂടിക്കിടക്കുക ആണ് പാർത്ഥൻ കയറിയ വഴികളെല്ലാം. ഗാണ്ഡീവത്തിന്റെ ഭൈരവമായ മുഴക്കം ആകാശത്തിലെ മേഘനീർഘോഷംപോലെ മുഴങ്ങി. പാർത്ഥന്റെ ശരമേറ്റ പെരുമ്പട ഉടനെ കടലിൽ കൊടുങ്കാറ്റേറ്റ കപ്പൽപോലെ തകർന്നു. പ്രാണനെ നശിപ്പിക്കുന്ന ഗാണ്ഡീവം വർഷിക്കുന്ന ബാണജാലം തീക്കൊള്ളിപോലെയും ഉൽക്കപോലെയും, അശനിപോലെയും വന്നേറ്റ് നിന്റെ പടയെ ദഹിപ്പിച്ചു. വലിയ കുന്നിന്മേൽ മുളങ്കൂട്ടിൽ തീപ്പിടിച്ചപോലെ അമ്പേറ്റ നിന്റെ പട പൊട്ടിത്തകർന്നു ദഹിച്ചു. കിരീടി ചുടുകയും, ചിന്നിക്കുകയും, അരയ്ക്കുകയും ചെയ്കയാൽ നിന്റെ പട അമ്പേറ്റ് എല്ലാ ദിക്കിലേക്കും പാഞ്ഞുപോകുവാൻ നോക്കി. വലിയ കാട്ടിൽ കാട്ടുതീപെട്ട മാൻകൂട്ടത്തെപ്പോലെ സവ്യസാചി എരിക്കുന്ന കൗരവന്മാർ തിരിഞ്ഞോടി. പോരിൽ കൈയൂക്കേറിയ ഭീമനെ വിട്ട് കുരുക്കളുടെ വലിയ പടയെല്ലാം ഉഴറി പിന്തിരിഞ്ഞു കൗരവപ്പട മുടിഞ്ഞപ്പോൾ മടങ്ങാത്തവനായ അർജ്ജുനൻ ഭീമന്റെ സമീപത്തെത്തി മുഹൂർത്തസമയം നിന്നു ഭീമനെ തഴുകി ഫൽഗുനൻ സാന്ത്വനംചെയ്തു: 'ധർമ്മപുത്രൻ വിശല്യനായി അനാമയനായി സുഖമായി ഇരിക്കുന്നു' എന്നുണർത്തിച്ചു. അങ്ങനെ ഭീമന്റെ സമ്മതംവാങ്ങി ധനഞ്ജയൻ പിന്നെ അവിടെനിന്നു പോയി. ഭൂമിയും ആകാശവും തേരൊലിയാൽ മുഴങ്ങി. ഉടനെ ദുശ്ശാസനന്റെ കീഴിൽനില്ക്കുന്ന നിന്റെ പത്തു മക്കൾ, യോധശ്രേഷ്ഠന്മാർ അർജ്ജുനനെച്ചെന്നു വളഞ്ഞു. ആനയെ തീക്കൊള്ളികൾകൊണ്ടെന്നപോലെ അവർ അമ്പെയ്ത് ആർത്തിപ്പെടുത്തി. ആ വീരന്മാർ വില്ലുവലിച്ചുതുളളുന്നമാതിരി നിന്നു പോരാടി. മാധവൻ അവരെ രഥംകൊണ്ട് ഇടത്തുവെച്ചു. കിരീടി അവരെ കാലപുരിക്കുവിട്ടു എന്നുറച്ചു. അർജ്ജുനൻ തേർ തിരിച്ചയുടനെ ശൂരരായ അവർ പാഞ്ഞുകയറി. പാഞ്ഞുവരുന്ന അവരുടെ ചാപം, ബാണം, കുതിര, ധ്വജം എന്നിവയെ ഒരു നിമിഷംകൊണ്ട് നാരാചം, അർദ്ധചന്ദ്രം എന്നിവയാൽ അർജ്ജുനൻ വീഴ്ത്തി. പത്തു ഭല്ലംകൊണ്ട് ആ പത്തു പേരുടെയും തല കൊയ്തുവീഴ്ത്തി. ചൊടിച്ച് കണ്ണുകൾ ചുവന്ന്, ചുണ്ടുകടിച്ച് ചെന്താമരപ്പൂവുപോലെ ആ മുഖങ്ങൾ യുദ്ധക്കളത്തിൽ നന്നായി ശോഭിച്ചു.

അങ്ങനെ ഊക്കുള്ള പത്തുഭല്ലങ്ങൾകൊണ്ട് വിജയിയായ അർജ്ജുനൻ അവരെ വീഴ്ത്തി. രുക്മപുംഖങ്ങൾകൊണ്ട്, സ്വർണ്ണംകൊണ്ടുള്ള തോൽവളകളണിഞ്ഞ ആ സുന്ദരന്മാരായ ധാർത്തരാഷ്ട്രന്മാരെ അർജ്ജുനൻ കൊന്നുവീഴ്ത്തി.''

**81. സങ്കുലയുദ്ധം – ഭീമനും അർജ്ജുനനുംകൂടി കൗരവപ്പടയെ ഒടുക്കുന്നു –** സഞ്ജയൻ പറഞ്ഞു: ''പായുന്ന കുതിരകളോടെ അർജ്ജുനൻവരുന്നസമയത്ത് തൊണ്ണൂറു കുരുരഥിവീരന്മാർ പോരിന്ന് വന്നുകയറി. നരവ്യാഘ്രരായ സംശപ്തകന്മാർ ഉഗ്രമായി ശപഥംചെയ്ത്, സ്വർഗ്ഗത്തിൽപ്പോകാനുറച്ച്, നരവ്യാഘ്രനായ കിരീടിയെ വളഞ്ഞു. കൃഷ്ണൻ ശക്തികൂടിയതും, പൊൻകോപ്പണിഞ്ഞതും മുത്തുമാലകൾ ചാർത്തിയതുമായ വെള്ളക്കുതിരകളെ കർണ്ണന്റെ നേരെ വിട്ടു. ശത്രുഘ്നനായ അർജ്ജുനൻ കർണ്ണന്റെ രഥം നോക്കി പോകുന്നസമയത്ത് ബാണങ്ങൾ വർഷിച്ച് സംശപ്തകന്മാർ അടുത്തു. ചുണച്ചുകയറുന്ന ആ യോദ്ധാക്കളെ സൂതൻ, ചാപം, കേതു എന്നിവയോടുകൂടി തൊണ്ണൂറു വീരന്മാരെ കൂരമ്പെയ്ത് അർജ്ജുനൻ കൊന്നു. കിരീടി എയ്ത വിവിധ ബാണങ്ങളേറ്റ് അവർ സ്വർഗ്ഗത്തിൽനിന്നു പുണ്യംക്ഷയിച്ച സിദ്ധന്മാർ വ്യോമയാനത്തിൽനിന്നു വീഴുന്നതുപോലെ നിലത്തു വീണു! തേര്, ആന, കുതിര എന്നിവയോടുകൂടിയ കുരുക്കൾ, കുരുമുഖ്യനും, ഭാരതാഗ്ര്യനുമായ ഫൽഗുനന്റെനേരെ ഭയംകൂടാതെ പാഞ്ഞടുത്തു. മനുഷ്യരും അശ്വങ്ങളും ഇളകിയും, കൊമ്പനാനകൾ കയറിയും ചെല്ലുന്ന നിന്റെ മക്കളുടെ പട കിരീടിയെ തടുത്തു. പ്രാസം, ഋഷ്ടി, തോമരം, ഗദ, ഖഡ്ഗം, ബാണഗണങ്ങൾ, ഇവകൊണ്ടു കുരുമുഖ്യനെ വില്ലാളിവീരന്മാർ മൂടി. ചുറ്റും വാനിൽ പരന്ന ശസ്ത്രവർഷത്തെ ഫൽഗുനൻ അമ്പെയ്തുടച്ചു. അംശുക്കൾവിട്ട് ഇരുട്ടിനെ അർക്കനെന്ന വിധം തകർത്തു. ഉടനെ ആയിരത്തിമുന്നൂറു കുതിരകളിൽക്കയറിയ മ്ലേച്ഛന്മാർ നിന്റെ പുത്രന്റെ ആജ്ഞപ്രകാരം പാർത്ഥന്റെ പാർശ്വത്തിൽക്കയറി വന്നു പോരാടി. കർണ്ണി, നാളീകം, നാരാചം എന്നിവ വിട്ട അർജ്ജുനനെ പീഡിപ്പിച്ചു. ഗജസൈന്യം വർഷിക്കുന്ന ആ മഹാശസ്ത്രവൃഷ്ടി തീക്ഷ്ണമായ ഭല്ലം, അർദ്ധചന്ദ്രം എന്നിവകൊണ്ട് അർജ്ജുനൻ ഖണ്ഡിച്ചു. ആ ആനകളെയെല്ലാം പലേ വിധത്തിലുള്ള ശരങ്ങൾകൊണ്ട് വജ്രങ്ങളാൽ അദ്രിയെന്നപോലെ മേലാളോടും, ധ്വജത്തോടുംകൂടി വീഴ്ത്തി. പൊൻകെട്ടുള്ള അമ്പുകൊണ്ട് പൊന്നണിഞ്ഞ ആനകൾ തീ ജ്വലിക്കുന്ന പർവ്വതങ്ങൾപോലെ ചത്തുവീണു. പിന്നെ ഗാണ്ഡീവത്തിന്റെ ഘോഷം മുഴുത്തു. ആർക്കുന്ന ജനങ്ങളുടേയും, ആനകളുടേയും, കുതിരകളുടേയും ശബ്ദം അപ്പോൾ മുഴങ്ങിക്കൊണ്ടിരുന്നു. അമ്പേറ്റ ആനകൾ പാഞ്ഞൊഴിഞ്ഞു. മേലാൾ ചത്ത കുതിരകൾ പത്തു ദിക്കിലേക്കും ഓടി. തേര്, ആൾ, കുതിര എന്നിവയില്ലാതായ തേരുകളും, ഗന്ധർവ്വനഗരപ്രായമായി അസംഖ്യം കാണുമാറായി. ചുറ്റും പാഞ്ഞോടിയ കുതിരക്കാർ പാർത്ഥന്റെ ബാണങ്ങളേറ്റ് ചത്തുവീഴുന്നതായിക്കണ്ടു. പാണ്ഡവന്റെ കൈയൂക്ക് തൽക്ഷണം കാണുമാറായി. തേര്, ആന, കുതിര എന്നിവയോട്

അവൻതന്നെ ഏറ്റെതിർത്തത് അത്ഭുതകരമായി. ഉടനെ മൂന്നം ഗമുള്ള വലിയ പടയാൽ ചുറ്റപ്പെട്ട അർജ്ജുനനെ ഭീമൻ കണ്ടു. ചത്തുശേഷിച്ച ചിലർ തേർക്കൂട്ടം വിട്ട് ധനഞ്ജയന്റെ തേരിന്റെ അടുത്തേക്കു പാഞ്ഞുചെന്നു. മിക്കതും ചത്തുഴന്ന സൈന്യം അപ്പോൾ പാഞ്ഞോടിക്കളഞ്ഞു. തന്റെ സഹോദരനായ അർജ്ജുനനെക്കണ്ട് ഭീമൻ സമീപത്തെത്തി. അർജ്ജുനൻ കൊന്നതിൽ ബാക്കിയുള്ള ശക്തിയേറിയ കുതിരകളെ പോരിൽ തളരാത്ത ഭീമൻ തന്റെ ഗദകൊണ്ടടിച്ച് തകർത്തുവീഴ്ത്തി. കാളരാത്രി പോലെ ഉഗ്രവും നരനാഗാശ്വങ്ങളെ തിന്നുന്നതും, കോട്ടവാതിലും, കൊത്തളവും തകർത്തുനിരത്തുന്നതും, അതിദാരുണവുമായ ഗദായുദ്ധം, അറിയുന്നവനാണ് ഭീമൻ അവൻ ആ ഗദായുദ്ധം ഇളക്കിവിട്ട് ആന, കുതിര, കാലാൾപ്പടയിൽക്കയറി. അവന്റെ ഗദ അനവധി നരന്മാരേയും, ആനകളേയും, കുതിരകളേയും കൊന്നു.

ഇരുമ്പിൻചട്ടയിട്ട കുതിരകളേയും മർത്ത്യരേയും പാണ്ഡുപുത്രൻ ഗദകൊണ്ട് അടിച്ചുപരത്തി. അവർ ഉച്ചത്തിൽ നിലവിളികൂട്ടി വീണു. പല്ലുകൊണ്ടു മണ്ണുകപ്പി ചോരചാടി അവ കിടപ്പായി. തലതകർന്നും കാലൊടിഞ്ഞും എല്ലുതകർന്നു ചത്ത്, ക്രവ്യാദങ്ങൾക്കു തീറ്റയായി. ചോര, മാംസം, വസ ഇവയാൽ തൃപ്തരായി. ഭീമന്റെ ഗദ കാളരാത്രിപോലെ ക്രൂരയായി. അസ്ഥികൾകൂടിത്തിന്ന്, കോട്ടവാതിൽ കൊത്തളം എന്നിവ തകർത്ത്, അതിദാരുണമായി നിന്നു.

പതിനായിരം അശ്വത്തെ കൊന്ന് വളരെ പത്തികളേയും കൊന്ന്, ചൊടിച്ച് ഭീമൻ ഗദയുമായി ചുറ്റും പാഞ്ഞു. ഗദയേന്തിയ ഭീമനെക്കണ്ട് ഉടനെ നിന്റെ ഭടന്മാർ വിചാരിച്ചു, കാലദണ്ഡേന്തിയ അന്തകനാണ് വന്നിരിക്കുന്നതെന്ന്. മത്തഹസ്തീന്ദ്രനെപ്പോലെ ചൊടിച്ച് പാണ്ഡുപുത്രൻ മകരം കടലിൽ എന്നപോലെ ആനപ്പടയിൽ ചെന്നുകയറി. ആനപ്പടയിൽ കയറി കൂറ്റൻ ഗദയെടുത്ത് ക്രുദ്ധനായ ഭീമൻ അവയെല്ലാം ക്ഷണത്തിൽ കാലപുരിയിലേക്ക് അയച്ചു.

കൊടിയും മേലാളുമായി, ചട്ടയിട്ട മത്തഗജങ്ങൾ, ചിറകുള്ള പർവ്വതങ്ങൾ എന്നപോലെ, വീണുകിടക്കുന്നതായി കാണപ്പെട്ടു. ആനപ്പട മുടിച്ച് മഹാബലനായ ഭീമസേനൻ പിന്നേയും തേരിൽക്കയറി പാർത്ഥനെ പിൻതുടർന്നു. മിക്കതും ചത്തു പിൻവാങ്ങി. ഉത്സാഹംകെട്ട പട ശസ്ത്രച്ചുറ്റിൽപ്പെട്ടു നിന്നുപോയി. പ്രാഗല്ഭ്യംകെട്ട് അമാന്തിച്ചുനിൽക്കുന്ന ആ പടയെക്കണ്ട് പ്രാണനെ വേദനിപ്പിക്കുന്ന ബാണങ്ങൾ എയ്ത് അർജ്ജുനൻ മൂടി. പോരിൽ പാർത്ഥന്റെ ശരം കയറി കുത്തിനിൽക്കുന്ന ആൾ, തേർ, കുതിര, ആന എന്നിവ പൂത്തുനിൽക്കുന്ന കടമ്പുവൃക്ഷങ്ങൾപോലെ ശോഭിച്ചു അപ്പോൾ കൗരവപ്പടയിൽനിന്ന് ആർത്തനാദം പൊങ്ങി. നരന്മാരേയും ആനകളേയും ധ്വംസിക്കുന്ന പാർത്ഥബാണങ്ങൾ ഏറ്റ് ഹാ! ഹാ! എന്നു മുറവിളി കൂട്ടി. പരസ്പരംപറ്റി കൊള്ളി ചുറ്റുന്നതുപോലെ നിന്റെ പട ചുറ്റിത്തിരിഞ്ഞു. കൗരവപ്പടയോടു പോരാട്ടം മുഴുത്തു. അമ്പേറ്റു കീറാത്ത ഒറ്റ സാദിയും, ഒറ്റ കുതിരയും, ഒറ്റ ആനയും ഉണ്ടായില്ല. അമ്പേറ്റു ചട്ടപോയി കത്തിക്കാളുന്ന തീയിൽപ്പെട്ടതുപോലെയായി നിന്റെ പട. ചോരയിൽക്കുളിച്ച പട പൂത്തുനിൽക്കുന്ന അശോകക്കാടുപോലെയായി. വിക്രമിക്കുന്ന സവ്യസാചിയെക്കണ്ട് കൗരവർ കർണ്ണന്റെ ജീവനിൽ കാംക്ഷയില്ലാത്തവരായിത്തീർന്നു.

പാർത്ഥന്റെ ബാണം അസഹ്യംതന്നെ എന്നു വിചാരിച്ച് സംഗരത്തിൽ കൗരവർ തിരിച്ചു. ഗാണ്ഡീവി അവരെയൊക്കെ ഓടിച്ചു. അമ്പേറ്റ് അവശരായ അവർ പോരിൽ കർണ്ണനെ വിട്ടു പാഞ്ഞു. പത്തുദിക്കിലും ചെന്നുനിന്ന് കർണ്ണനെ വിളിച്ച് നിലവിളിച്ചു. അവരിൽ വളരെ അമ്പുകൾ ചൊരിഞ്ഞേറ്റു. പാർത്ഥൻ, ഭീമൻ മുതലായ പാണ്ഡവഭടന്മാരിൽ ഹർഷം വർദ്ധിപ്പിച്ചു. നിന്റെ മക്കളൊക്കെ കർണ്ണന്റെ രഥത്തിന്നരികെച്ചെന്നു കൂടി. അപ്പോൾ കർണ്ണൻ, സമുദ്രത്തിൽ ആണ്ടുപോകുന്ന അവർക്കെല്ലാം ദ്വീപായി നിന്നു. വിഷമറ്റ പാമ്പുകൾപോലെ, ഗാണ്ഡീവിയെ ഭയപ്പെട്ട്, അവർ കർണ്ണന്റെ ചുറ്റും പറ്റിനിന്നു. സർവ്വഭൂതങ്ങളും മൃത്യുവിൽ ഭയപ്പെട്ടു. കർമ്മമുള്ളവയെല്ലാം ധർമ്മത്തെ പറ്റിനില്ക്കുന്നതുപോലെ നിന്റെ മക്കളെല്ലാം പാണ്ഡവഭയാകുലരായി മഹാവില്ലാളിയായ കർണ്ണനെപ്പറ്റിനിന്നു. ചോരയിൽ മുഴുകി ഉഴന്ന് അമ്പേറ്റ് ആർത്തരായ അവരോടു കർണ്ണൻ പറഞ്ഞു: 'യോദ്ധാക്കളേ, നിങ്ങൾ ആരും ഭയപ്പെടരുത്. എന്റെ അടുത്തു നിന്നുകൊള്ളുവിൻ!'

ബലംകൊണ്ടു നിന്റെ പടയെ പാർത്ഥൻ തകർത്തതു കണ്ട് കർണ്ണൻ വില്ലുലച്ചുകൊണ്ട്, പാർത്ഥനെ കൊല്ലുവാനായി നിന്നു!

ഓടുന്ന കുരുക്കളെക്കണ്ട് ശസ്ത്രധരോത്തമനായ കർണ്ണൻ പാർത്ഥന്റെ വധം ചിന്തിച്ച് നെടുവീർപ്പുവിട്ടു.

ഉടനെ വില്ലുലച്ച് ആധിരഥി, വൃഷൻ, അർജ്ജുനൻ കണ്ടുനില്ക്കെ പാഞ്ചാലരിൽ പാഞ്ഞുകയറി. ചോരപോലെ തുടുത്ത കണ്ണുകളോടുകൂടി രാജാക്കന്മാർ ഉടനെ കുന്നിൽ മേഘങ്ങൾ എന്നപോലെ ശരം വർഷിച്ചു.

ഉടനെ കർണ്ണൻ എയ്യുന്ന വളരെ ശരങ്ങൾ അല്ലയോ രാജാവേ, പാഞ്ചാലന്മാർക്കു പ്രാണനാശം ഉണ്ടാക്കി. അപ്പോൾ പാഞ്ചാലന്മാരിൽനിന്നു വലുതായ ആർത്തനാദം പൊങ്ങി. മിത്രത്തിന്നുവേണ്ടി മിത്രരക്ഷിയായ സൂതപുത്രൻ പാഞ്ചാലരെ വധിച്ച് ഒടുക്കി.

## 82. ദുശ്ശാസനനും ഭീമസേനനും തമ്മിൽ പൊരിഞ്ഞ പോരാട്ടം

**പോരാട്ടം** – സഞ്ജയൻ പറഞ്ഞു: "കൗരവന്മാർ പാർത്ഥനിൽ ഭയപ്പെട്ട് ഓടിക്കഴിഞ്ഞപ്പോൾ കർണ്ണൻ വെള്ളക്കുതിരകളെപ്പൂട്ടിയ രഥമോടിച്ച് പാഞ്ചാലന്മാരെ മേഘങ്ങളെ കൊടുങ്കാറ്റു പോലെ ശരങ്ങൾകൊണ്ടു ചിന്നിച്ചിതറി. കൂരമ്പെയ്തു ജനമേജയന്റെ സൂതനെ കൊന്നുവീഴ്ത്തി. കുതിരകളേയും കൊന്നു. സുതസോമന്റെനേർക്കും ഭല്ലം വിട്ടു. ശതാനീകന്റെ നേർക്കും ശരം വിട്ടു. അവന്റെ വില്ലുമുറിച്ചു. ധൃഷ്ടദ്യുമ്നനിൽ ആറു ബാണം വിട്ടു. ശക്തിയായ പോരിൽ അവന്റെ കുതിരകളെ കൊന്നു. ശൈനേയന്റെ കുതിരകളേയും കർണ്ണൻ കൊന്നു. വിശോകൻ എന്ന കേകയനെ കൊന്നു.

കുമാരനെ കൊന്നതു കണ്ട് കേകയസേനാപതി, ഉഗ്രകർമ്മൻ, പാഞ്ഞടുത്തു. ശക്തിയേറിയ അമ്പുകൊണ്ട് പ്രസേനൻ എന്ന കർണ്ണപുത്രനെ ഗാഢമായി എയ്തു. ഉടനെ മൂന്ന് അർദ്ധചന്ദ്രങ്ങൾ അയച്ച് ഉഗ്രകർമ്മന്റെ രണ്ടു കൈയും തലയും കർണ്ണൻ കൊയ്തു. തേരുവിട്ട് അവൻ മഴുകൊണ്ടു വെട്ടേറ്റ വൃക്ഷമെന്നപോലെ താഴെ വീണു.

കുതിര ചത്തുവീണ സാത്യകിയെ കർണ്ണപുത്രനായ പ്രസേനൻ ഊക്കേറിയ തീക്ഷ്ണമായ ബാണങ്ങൾകൊണ്ട്, തുള്ളുമാറു നിന്ന് എയ്തു മൂടി. അവനെ ശൈനേയൻ തീക്ഷ്ണമായ ഒരു ബാണംകൊണ്ടു കൊന്നുവീഴ്ത്തി.

പുത്രൻ ചത്തുവീണതു കണ്ട് കർണ്ണന്റെ ക്രോധം ജ്വലിച്ചു ശൈനേയനെ കൊല്ലുവാനായി മുതിർന്നു. 'എടോ ശൈനേയാ, നീ ചത്തു!' എന്നു പറഞ്ഞ് ശത്രുസംഹാരിയായ ഒരു ശരം വിട്ടു. ഉടനെ ശിഖണ്ഡി മൂന്നു ശരംകൊണ്ട് അവൻ വിട്ട ബാണം അറുത്ത് കർണ്ണനിൽ മൂന്നു ശരങ്ങൾ എയ്തു. രണ്ടു ക്ഷുരങ്ങൾ എയ്ത് ശിഖണ്ഡിയുടെ വില്ലും, കൊടിയും സൂതപുത്രൻ മുറിച്ചു. ക്രൂരനായ അവൻ ശിഖണ്ഡിയെ ആറു ബാണം എയ്തു. ധൃഷ്ടദ്യുമ്നന്റെ പുത്രന്റെ തല അറുത്തു. സുതസോമനെ കർണ്ണൻ കൂരമ്പെയ്തു പിളരുകയും ചെയ്തു.

അങ്ങനെ മഹാഘോഷം പൊങ്ങിപ്പരന്നപ്പോൾ, ധൃഷ്ടദ്യുമ്നാത്മജൻ കൊല്ലപ്പെട്ടപ്പോൾ, വാസുദേവൻ അർജ്ജുനനോടു പറഞ്ഞു: 'ഇവൻ ഇപ്പോൾ പാഞ്ചാലന്മാരെയൊക്കെ ഒടുക്കും; ശങ്കിക്കേണ്ട. വേഗം പോവുക പാർത്ഥാ!'

ഉടനെ ആ നരമുഖ്യൻ ചിരിച്ച്, കർണ്ണന്റെ തേരിന്നുനേരെ അവന്റെ തേരുവിട്ട് രഥിശ്രേഷ്ഠന്മാരാൽ കൊല്ലപ്പെടുന്നവരെ ഭയത്തിൽനിന്നു രക്ഷിക്കുവാൻ ഉറച്ചു.

ഗാണ്ഡീവത്തിന്റെ അത്യുച്ചമായ ഘോഷം മുഴങ്ങി. കൈകൊണ്ടു ശക്തിയായി വലിച്ചുവിട്ടു. ബാണാന്ധകാരം പരന്നു. രഥം, ധ്വജം, ആന, കുതിര എന്നിവയെ ഉടനുടൻ തകർത്തുവീഴ്ത്തി. മാറ്റൊലി ആകാശത്തും മലകളുടെ ഗുഹകളിൽപ്പോലും മുഴങ്ങി, പക്ഷികൾ ഭയപ്പെട്ടുവീണു!

വില്ലുംവളച്ച് ഉഗ്രമായ മട്ടിൽ മുഹൂർത്തസമയം കിരീടി പാഞ്ഞണയുന്ന സമയത്ത്, അവനെ തേരുകൊണ്ടു പിറകിൽ തുണച്ച് ഭീമൻ ആ ഏകവീരനെ കാത്തു.

കർണ്ണന്റെ നേർക്ക് ആ രാജപുത്രന്മാർ തേരോടിച്ചേല്ക്കുവാൻ പോകുന്ന സമയത്ത് ശത്രുക്കളോടുമേറ്റു. ആ തക്കത്തിൽ കർണ്ണൻ വലുതായ ഒരു പോരാട്ടം സോമകന്മാരോടും നടത്തി. കഴിയുന്നിടത്തോളം തേർപ്പടയും, ആനപ്പടയും, കുതിരപ്പടയും, കൊന്നുമുടിച്ചു. ദിക്കുകളൊക്കെ അമ്പെയ്തു മൂടി. അവിടെ ഉത്തമൗജസ്സും, ജനമേജയനും, കോപത്താൽ യുധാമന്യുവും ശിഖണ്ഡിയുമൊന്നിച്ചാർത്ത്, അട്ടഹസിച്ച് പാർഷതനോടുകൂടി ബാണം തൂകി, കർണ്ണന്റെ ദേഹം പിളർന്നു. ഈ അഞ്ചു പാഞ്ചാലരഥിപ്രവരന്മാർ വൈകർത്തനനായ കർണ്ണനോടേറ്റ് എതിർത്തു. അവർക്കാർക്കും അവനെ തേരോടിച്ച് ധൈര്യത്തിൽനിന്നിളക്കുവാൻ, ഇന്ദ്രിയാർത്ഥങ്ങൾക്ക് കൃതാത്മാവെ എന്നപോലെ കഴിഞ്ഞില്ല.

അവരുടെ ഓരോരുത്തന്റേയും വില്ലും, കൊടിയും, കുതിരകളും, സൂതനും, പതാകയുമെല്ലാം ശരമെയ്ത് കർണ്ണൻ അറുത്തു. അവരെ അയ്യഞ്ചുശരങ്ങൾ കർണ്ണൻ എയ്ത് ഉച്ചത്തിൽ സിംഹനാദം മുഴക്കി. അവൻ ഞാണോടുകൂടി അമ്പ് ഇളക്കിപ്പിടിച്ച് ശരം വർഷിക്കുമ്പോഴുണ്ടാകുന്ന ചാപത്തിന്റെ ഘോഷം കേട്ട് വൃക്ഷങ്ങളോടും, പർവ്വതങ്ങളോടും കൂടിയ ഭൂമി പിളരുകയാണെന്ന് വിചാരിച്ച് ജനങ്ങൾ ഭയപ്പെട്ടു. മഹേന്ദ്രചാപംപോലെ നീണ്ട വില്ലുകൊണ്ട് ശരങ്ങൾ ചൊരിയുന്ന സൂതപുത്രൻ പോരിൽ കടുത്ത രശ്മിമണ്ഡലങ്ങളോടെ പരിവേഷമുളള ആദിത്യനെപ്പോലെ വിളങ്ങി. ശിഖണ്ഡിയെ പന്ത്രണ്ട് ഉഗ്രബാണങ്ങളെയ്തു. ഉടനെതന്നെ ഉത്തമൗജസ്സിനേയും എയ്തു. മൂന്നു ശരങ്ങൾ യുധാമന്യുവെ എയ്തു. മുമ്മൂന്നു ശരങ്ങൾ സോമകപാർഷതേയന്മാരേയും എയ്തു. അഞ്ചു മഹാരഥന്മാരും സൂതപുത്രനോട് മഹായുദ്ധത്തിൽ തോറ്റുപോയി. അവർ നിരുത്സാഹരായി, ജിതേന്ദ്രിയൻ ഇന്ദ്രിയവസ്തുവിലെന്നപോലെ നിന്നു.

കർണ്ണാബ്ധിയിൽ മുങ്ങിപ്പോയ അവരെ സമുദ്രത്തിൽ തങ്ങളുടെ കച്ചവടക്കപ്പൽ മുങ്ങിയ വണിക്കുകളെ എന്നപോലെ, കടലിൽ കപ്പലെന്നപോലെ, പടയിൽ വിളങ്ങുന്ന തേരുകളാൽ ദ്രൗപദേയന്മാർ മാതുലാഗ്ര്യന്മാരെ കയറ്റി.

ശിനിപ്രവീരൻ കർണ്ണന്റെ ശരങ്ങളെ നിശിതമായ ശരങ്ങൾ കൊണ്ടറുത്തു. എട്ടു സായകമെയ്ത് കർണ്ണനെ പിളർന്നു. നിന്റെ മക്കളിൽ മൂത്തവനേയും പ്രഹരിച്ചു. കൃപനും, ഭോജനും, കർണ്ണനും നിന്റെ മകനും ബാണം വർഷിച്ചു. യദുപ്രവരൻ ആ നാലുപേരോടും ദിഗീശന്മാരോട് ഇന്ദ്രനെന്നപോലെ എതിർത്തു.

വലിച്ചു ചീറുന്ന വലിയ വില്ലുകൊണ്ട് വേണ്ടുവോളം ശരങ്ങൾ ചൊരിയുന്ന സാത്യകി ദുഷ്പ്രധൃഷ്യനായി, ശരൽക്കാലത്ത് നട്ടുച്ചയ്ക്ക് സൂര്യനെന്നപോലെ വിളങ്ങി. ഉടനെ രഥങ്ങളിൽക്കയറി സജ്ജരായി ആ പരന്തപന്മാർ ശിനീന്ദ്രനെ കാത്തു. പാഞ്ചാലരഥീന്ദ്രന്മാർ പോരിന്നെത്തി മരുത്ഗണം ശക്രനെ എന്നവിധം സഹായിച്ചു.

അതിന്നുശേഷം നിന്റെ ഭടന്മാരും വൈരികളും തമ്മിൽ ശക്തിയായ പോരാട്ടം നടന്നു. നരന്മാർ, കുതിരകൾ, ആനകൾ എന്നിവയെ നശിപ്പിച്ചു. പണ്ട് സുരാസുരന്മാർതമ്മിലുണ്ടായതുപോലെ അത്ര ഭയങ്കരമായിരുന്നു പോരാട്ടം.

രഥങ്ങളും ആനകളും കുതിരകളും കാലാൾ സംഘവും നാനാവിധം ശസ്ത്രങ്ങളേറ്റ് ഭ്രമിച്ചു. പരസ്പരം അവർ പ്രഹരിച്ചു. കേവലം കാൽതെറ്റി വീണും ചവിട്ടിമറിച്ചും അവർ ആർത്തരായി ചത്തു. അപ്രകാരംതന്നെ കൂസാതെ ഭീമനോട് നിന്റെ മകൻ ദുശ്ശാസനനും എതിർത്തു. അവനോട് ഭീമനും ശരം ചൊരിഞ്ഞെതിർത്തു. സിംഹം രുരുവോടെന്നവിധം പാഞ്ഞേറ്റു. അവർ തമ്മിൽ ഉൽക്കടമായ പോരുണ്ടായി. അവർ ജീവനെ പണയംവെച്ചു ഒരു ചൂതാട്ടംതന്നെ നടത്തി. അവർക്ക് പരസ്പരം പകമൂത്ത്, സുരേന്ദ്രനും ശംബരനും തമ്മിലെന്നപോലെ പോരാടി.

ഭയങ്കരമായി ഉടലിനെ ആർത്തിപ്പെടുത്തുമാറ് മൂർച്ചകൂടിയ ശരങ്ങളെയ്തു. അവർ അത് പരസ്പരമേറ്റു. ഒരേ മദം പൂണ്ടവരും, കാമവികാരംമൂലം ബുദ്ധികെട്ടവരും പിടിമൂലം കലഹിക്കുന്നവരുമായ രണ്ടു കൊമ്പന്മാർതമ്മിലെന്നപോലെ അവരുടെ കലഹം മുഴുത്തു.

വൃകോദരൻ നിന്റെ പുത്രന്റെ ചാപവും കേതുവും രണ്ടു ക്ഷുരങ്ങളെയ്ത് അറുത്തുവീഴ്ത്തി. നെറ്റിയിൽ ഒരു ബാണമെയ്ത് തറച്ച് സൂതന്റെ ശിരസ്സും അറുത്തുവീഴ്ത്തി.

ഉടനെ രാജപുത്രൻ വേറെ വില്ലെടുത്ത് പന്ത്രണ്ടു ശരങ്ങൾകൊണ്ട് ഭീമന്റെ ഉടൽ കീറി. സൂര്യരശ്മികൾപോലെയുളള ശരങ്ങൾ, സുവർണ്ണരത്നം വജ്രം എന്നിവയണിഞ്ഞ ശരങ്ങൾ, മഹേന്ദ്രന്റെ വജ്രംപോലെ ദുസ്സഹമായ ശരങ്ങൾ ഭീമന്റെ ഉടൽ കീറുന്നവിധം അവൻ വലിച്ചെയ്തു. ദുശ്ശാസനന്റെ ആ ശരങ്ങളേറ്റ് ദേഹം കീറിപ്പിളർന്ന് വൃകോദരൻ മരിച്ചമാതിരി തളർന്ന്, കരങ്ങൾ നീട്ടി, വലിയ തേരിൽ വീണു. കുറച്ചുകഴിഞ്ഞപ്പോൾ ബോധംവന്നു. അവൻ ഉടനെ എഴുന്നേറ്റ് സിംഹനാദം മുഴക്കി."

**83. ദുശ്ശാസനവധം – ഭീമൻ ദുശ്ശാസനന്റെ ചോര കുടിക്കുന്നു –** സഞ്ജയൻ പറഞ്ഞു: "ആ രാജപുത്രൻ അസാദ്ധ്യമായ ഒരു കൈയാണ് ചെയ്തത്. ബഹളമായി പോരാടുന്ന ദുശ്ശാസനൻ ഭീമന്റെ വില്ലെയ്തു മുറിച്ചു. അറുപതു ശരങ്ങൾ ഊക്കോടെ സൂതനേയും എയ്തു. അതു ചെയ്തതിന്നുശേഷം ശക്തിമാനായ രാജപുത്രൻ ഭീമന്റെ ദേഹത്തിൽ ഒമ്പതു ബാണങ്ങളെയ്തു. ഉടനെ തീക്ഷ്ണമായ ബാണങ്ങൾ വീണ്ടും ഭീമനെ തുടർന്ന് എയ്തു. ഉടനെ ശക്തനായ ഭീമൻ ക്രോധത്തോടെ നിന്റെ പുത്രന്റെ നേരെ വേൽചാട്ടി. അത്യുഗ്രമായ ആ വേൽ അവന്റെ നേരെ കൊള്ളിമീൻ പാഞ്ഞുവരുന്നതുപോലെ അവൻ കണ്ടു. കാതോളം ആഞ്ഞേറ്റിയ പത്തു ബാണംകൊണ്ട് വമ്പനായ നിന്റെ ഉണ്ണി അതു ഖണ്ഡിച്ചു. ഏറ്റവും ദുഷ്കരമായ ആ കൈ ചെയ്തതു കണ്ടപ്പോൾ ഹർഷത്തോടെ യോദ്ധാക്കളെല്ലാം അവനെ പൂജിച്ചു. ഉടനെ വീണ്ടും ഭീമനെ ഘോരമായ ബാണം കൊണ്ട് നിന്റെ പുത്രനായ ദുശ്ശാസനൻ എയ്തു. ക്രുദ്ധനായ ഭീമൻ ഉടനെ ജ്വലിച്ച് രോഷത്തോടെ ഒന്നു നോക്കി. 'എടോ വീരാ! നിന്റെ എയ്ത്തെനിക്ക് ഒരുപാടേറ്റു. ഇനി നീ എന്റെ ഗദാപ്രഹരം സഹിച്ചോളൂ!' എന്നുറക്കെ ഗർജ്ജിച്ച് ചൊടിയോടെ ഭീമൻ അവനെ കൊല്ലുവാൻ ഊക്കൻ ഗദ കൈയിലെടുത്തു. 'എടോ ദുഷ്ടാ! ഇന്നു ഞാൻ യുദ്ധത്തിൽ നിന്റെ ചോരകുടിക്കും! ഇതു ഞാൻ മുമ്പേ പറഞ്ഞിട്ടുളളതാണ്,' എന്ന് ഗർജ്ജിച്ചു. ഉടനെ ദുശ്ശാസനൻ ഉൽക്കടവും മൃത്യുപോലെ ഘോരവുമായ വേൽ ഊക്കോടെ ഭീമന്റെ നേരെ ചാട്ടി. ഉടനെ ഭീമൻ ചൊടിച്ച് ഭയങ്കരനായി നിന്ന് അത്യുഗ്രവും ശക്തിയേറിയതുമായ തന്റെ ഗദ വീശി വിട്ടു. ദുശ്ശാസനൻ ചാട്ടിയ വേൽ തകർത്ത് ആ ഗദ അവന്റെ തലയിൽചെന്നടിച്ചു. മദാന്ധനായ ആനപോലെ ഭീമൻ അതിവേഗത്തിൽ ദുശ്ശാസനന്റെമേൽ ഗദ ആഞ്ഞുവിട്ടു. ഭീമന്റെ ആ ഗദാഘാതമേറ്റ് ദുശ്ശാസനൻ പത്തു വില്ലിൻപാട് ദൂരെ തെറിച്ചു വീണു. ഗദാഘാതത്താൽ തെറിച്ചുവീണ ദുശ്ശാസനൻ കിടന്നു പിടഞ്ഞു. കുതിരകൾ ചതഞ്ഞു ചത്തു. തേരു പൊടിയായി തെറിച്ചു.

ചട്ടയും മെയ്ക്കോപ്പുകളും മാലയും ചിന്നി അവൻ നിലത്തു കിടന്ന് സഹിക്കവയ്യാത്ത വേദനയോടെ പുളഞ്ഞു. അവന്റെ ഈ സ്ഥിതി കണ്ട് അത്യന്തം സന്തോഷിച്ച് പാണ്ഡവരും പാഞ്ചാലരും സിംഹനാദം മുഴക്കി. ഭീമനും അതുപോലെ ഗർജ്ജിച്ചു. ആ ഘോരമായ ഗർജ്ജനം കേട്ട് ആജമീഢരായ അവന്റെ പാർശ്വ

ത്തിലുണ്ടായിരുന്ന യോദ്ധാക്കൾ മൂർച്ഛിച്ചുവീണു. ഭീമൻ തന്റെ തേരിൽനിന്നും ചാടിയിറങ്ങി ദുശ്ശാസനന്റെ അടുത്തേക്കു പാഞ്ഞുചെന്നു. ശക്തിമാനായ ഭീമൻ അപ്പോൾ നിന്റെ മക്കൾ ചെയ്ത വൈരകൃത്യങ്ങളെ ഓർത്തു. പ്രധാനികളായ മഹാരഥന്മാർ ചുറ്റും നില്ക്കെ, ചുറ്റും ബഹളമായ പോര് നടന്നുകൊണ്ടിരിക്കെ, മഹാബാഹുവും അചിന്ത്യകാരിയുമായ ഭീമൻ ഗൗരവത്തോടെ ദുശ്ശാസനനെ ഒന്നു നോക്കി. അവൻ ആ നിമിഷത്തിൽ മിന്നൽവേഗത്തിൽ ഓർത്തു: പാഞ്ചാലിയുടെ മുടി ചുറ്റിപ്പിടിച്ചു വലിച്ചത്, തീണ്ടാരിയായ അവളുടെ ഉടുത്ത വസ്ത്രം ബലമായി പിടിച്ചുവലിച്ചഴിച്ചത്, യാതൊരു കുറ്റവും ചെയ്യാത്ത അവളെ ഭർത്താക്കന്മാരുടെ മുമ്പിൽവെച്ച് അവമാനിച്ച് ദുഃഖിപ്പിച്ചത്. ഓരോന്നും ഓർത്ത് അവൻ കോപാഗ്നികൊണ്ടു ജ്വലിച്ചു. നെയ്യൊഴിച്ച് ആളിക്കത്തുന്ന അഗ്നിപോലെ അവൻ ജ്വലിച്ചു. കർണ്ണനേയും ദുര്യോധനനേയും അശ്വത്ഥാമാവിനേയും കൃതവർമ്മനേയും കൃപനേയും മറ്റുള്ളവരേയും നോക്കി, അവരോട് ഇപ്രകാരം ഗർജ്ജിച്ചു പറഞ്ഞു: 'ഈ ദുഷ്ടനായ ദുശ്ശാസനനെ ഇതാ ഞാൻ വധിക്കുന്നു. എടോ യോധന്മാരേ, കഴിവുണ്ടെങ്കിൽ നിങ്ങൾ അവനെ രക്ഷിക്കുവിൻ' എന്നു പറഞ്ഞ് അവന്റെ നേരെ ചാടിച്ചെന്ന് ബലവാനായ ഭീമൻ അവനെ കൊല്ലുവാൻ ശ്രമിച്ചു. പോരിൽ ഭീമൻ ആഞ്ഞ് അവനെ, മഹാഗജത്തെ സിംഹമെന്നപോലെ ശക്തിയായി പിടിച്ചു. കർണ്ണനും ദുര്യോധനനും കണ്ടു നില്ക്കെ, തേർവിട്ടു ചാടി നിലത്തിറങ്ങി അവന്റെ മേൽ ക്രോധത്തോടെ രൂക്ഷമായി തുറിച്ചുനോക്കി. മൂർച്ചകൂടിയ വാളെടുത്ത് അവന്റെ കഴുത്തിൽ കാൽവെച്ചമർത്തി ഇങ്ങനെ പറഞ്ഞു: 'എടാ ദുഷ്ടാ, ദുശ്ശാസനാ! കർണ്ണനും ദുര്യോധനനും പറഞ്ഞതുകേട്ട് അന്നു ഞങ്ങളെ 'പശു, പശു' എന്നു വിളിച്ചത് നിന്നക്കോർമ്മയുണ്ടോ? പറയടാ, ഇപ്പോൾ നിന്റെ ആ കഠോരമായ വാക്കുകളെവിടെ? പറയടാ, അന്നു നീ രജസ്വലയായ ദ്രൗപദിയുടെ മുടി എന്തിന്നായി പിടിച്ചു വലിച്ചു?

ഭീമന്റെ ഈ വാക്കുകേട്ടു ക്രോധപരവശനായി സോമകന്മാരും കൗരവന്മാരും കേൾക്കെ ദുശ്ശാസനൻ പറഞ്ഞു: 'എടാ, ഭീമാ! നോക്ക്! ഞാൻ എന്റെ ഈ കൈകൊണ്ടാണ് തുമ്പിക്കൈ പോലുള്ള, ബലിഷ്ഠമായ, തടിച്ച മുലകൾ മർദ്ദിക്കുന്ന, ആയിരക്കണക്കിനു ഗോദാനം ചെയ്ത, അനേകം ക്ഷത്രിയസംഹാരം നടത്തിയ ഈ കൈകൊണ്ട് -നിങ്ങളുടേയും കൗരവന്മാരുടെയും മുമ്പിൽവെച്ച് ദ്രൗപദിയുടെ മുടിപിടിച്ചിഴച്ചത്!' ഇത്രയും പറഞ്ഞ് ദുശ്ശാസനൻ ഭീമന് തന്റെ വലത്തേ കൈ പൊക്കിക്കാണിച്ചു.

ഇതുകേട്ട് ഭീമൻ അവനെ നിലത്തു മറിച്ചിട്ട് അവന്റെ നെഞ്ചിൽ കയറിയിരുന്ന് എല്ലാ യോദ്ധാക്കളോടുമായി പറഞ്ഞു: 'കാണുവിൻ! ഞാനിവനെ കൊല്ലുവാൻതന്നെ പോകുന്നു. ആരെങ്കിലും അവനെ രക്ഷിക്കാനാഗ്രഹിക്കുന്നുണ്ടെങ്കിൽ വരൂ! ഞാനിതാ ഇവന്റെ കൈ വെട്ടിയെടുക്കുവാൻ പോകുന്നു.' ഇപ്രകാരം പറഞ്ഞ്, സംക്രുദ്ധനായ ഭീമൻ അവന്റെ വലതു കൈ വെട്ടിയെടുത്തു. എന്നിട്ട് വജ്രതുല്യമായ ആ കൈകൊണ്ട് ഭീമൻ ദുശ്ശാസനനെ മർദ്ദിക്കുവാൻ തുടങ്ങി. പിന്നെ നിലത്തുവീണ അവന്റെ മാറു കീറി ചീറ്റുന്ന ചുടുചോര ഭീമൻ വലിച്ചുകുടിച്ചു. രാജാവേ, ഉടനെ നിന്റെ മകനെ മറിച്ചിട്ട് അവന്റെ ശിരസ്സ് വാൾകൊണ്ടു മുറിച്ചു. തന്റെ പ്രതിജ്ഞയെ സത്യമാക്കാൻ ഭീമൻ അവന്റെ ചുടുരക്തം മോന്തിക്കുടിച്ചു. നോക്കിക്കണ്ട്, വീണ്ടും വീണ്ടും ആസ്വദിച്ച് ക്രുദ്ധനായ ഭീമൻ അവനെ നോക്കിപ്പറഞ്ഞു.

ഭീമൻ പറഞ്ഞു: 'അമ്മയുടെ മുലപ്പാൽ, തേൻ, നെയ്യ്, സല്ക്കാരത്തിലെ വിശിഷ്ടമായ മധു ഇവയുടെ ആസ്വാദനം, പാലും തൈരും കടഞ്ഞെടുത്ത നല്ല പാനീയം, ആ ദിവ്യമായ തോയരസം, ഇവ പാനംചെയ്യൽ, സുധാമൃതസ്വാദുള്ള മറ്റു പാനീയങ്ങൾ മോന്തൽ ഇവയെക്കാളൊക്കെ മേലെ, ലോകത്തിൽവെച്ച് എല്ലാറ്റിലും മേലെ, രസമായിട്ടുള്ളത് എനിക്ക് ഈ ശത്രുവിന്റെ രക്തം കുടിക്കലാണ്!"

സഞ്ജയൻ പറഞ്ഞു: 'പിന്നെ ഉഗ്രകർമ്മാവായ ഭീമൻ ക്രോധംകൊണ്ട് അന്ധനായ മട്ടിൽ ഉച്ചത്തിൽ അട്ടഹസിച്ചു ചിരിച്ചു. അവൻ വീണ്ടും വീണ്ടും ചിരിച്ചു'. മരിച്ചുകിടക്കുന്ന ദുശ്ശാസനനെ നോക്കി അവൻ പറഞ്ഞു: 'ഹാ! ഹാ! ഹാ! നിന്നെ മൃത്യു രക്ഷിച്ചു.' ഭീമൻ ആർത്തു പറഞ്ഞു. രക്തംകുടിച്ച് അതിരുകവിഞ്ഞ ഹർഷത്തോടെ പാഞ്ഞു. ആ ഭീമനെ കണ്ടവരൊക്കെ അപ്പോൾ ഭയചകിതരായി തലചുറ്റി വീണു! ആ വീണവരുടെയെല്ലാം കൈയിൽനിന്ന് ശസ്ത്രം തെറിച്ചുപോയി, പേടിച്ച് ചിലർ നിലവിളിച്ചു. അവന്റെ രൂപംകണ്ടു ഭയപ്പെട്ട് ചിലർ കണ്ണുചിമ്മി. ദുശ്ശാസനന്റെ ചോരമോന്തിക്കുടിച്ച് നില്ക്കുന്ന ആ ഭീമസേനനെ കണ്ടവരെല്ലാം വല്ലാതെ ഭയപ്പെട്ടു വിറച്ചുപോയി. 'ഇവൻ മനുഷ്യനല്ല' എന്നു പറഞ്ഞ് ഓടിക്കളഞ്ഞു! ആ ഭീമൻ ആ രൂപമെടുത്തു ചോരകുടിക്കുന്നതു കണ്ടസമയത്ത് പേടിച്ച് ഭടന്മാർ ചിത്രസേനന്റെകൂടെ ഓടി. ഓടിപ്പോകുമ്പോൾ അവർ ഉച്ചത്തിൽ ആർത്തു:'അയ്യോ! ഭീമൻ രക്ഷസ്സാണ്! രക്ഷസ്സാണ്!

ഓടിപ്പോകുന്ന ചിത്രസേനന്റെ* നേരെ യുധാമന്യു എന്ന രാജപുത്രൻ ചെന്നു. ബലമായി പേടികൂടാതെ ചുറ്റും ഏഴു കൂരമ്പുകൾ അവന്റെ ദേഹത്തിൽ എയ്തു. നാവുനീട്ടിയ കൂറ്റൻ സർപ്പം ക്രോധവിഷം വിട്ട് പാഞ്ഞെത്തുന്നതുപോലെ അവൻ തിരിഞ്ഞു. അവൻ പാഞ്ചാലനെ മൂന്നു ബാണം എയ്തു. സൂതനേയും ബാണംകൊണ്ടു പ്രഹരിച്ചു. ഉടനെ നല്ല ഒരു പുംഖം, ചിറകുള്ള തീക്ഷ്ണമായ ഒരു ശരം, ചെവിക്കുറ്റിവരെ വലിച്ച് ശൂരനായ യുധാമന്യു തൊടുത്തുവിട്ടു; പെട്ടെന്ന് അവന്റെ ശിരസ്സ് അറുത്തുവീഴ്ത്തി.

തന്റെ അനുജനായ ചിത്രസേനൻ മരിച്ചപ്പോൾ പൗരുഷം കാട്ടുവാനായി ക്രുദ്ധനായ കർണ്ണൻ പാണ്ഡവപ്പടയിൽ പാഞ്ഞു കയറി. ഉടനെ നകുലൻ ചെന്ന് അവനെ തടുത്ത് എതിർത്തു.

അമർഷിയായ ദുശ്ശാസനനെ ഭീമൻ വധിച്ച് കൈക്കുമ്പിളിൽ നിറയെ രക്തം എടുത്ത്, ഉഗ്രമായ ആരവത്തോടെ ലോകവീരന്മാർ കേൾക്കെ ഇപ്രകാരം പറഞ്ഞു."

ഭീമൻ പറഞ്ഞു: "എടാ, പുരുഷാധമാ! ഇതാ ഞാൻ നിന്റെ കണ്ഠരക്തം കുടിക്കുന്നു. എടാ, നീ വീണ്ടും വീണ്ടും ചിരിച്ച് തുള്ളി പറയടാ, 'പശുക്കൾ! പശുക്കൾ!' എന്ന്. വീണ്ടും വീണ്ടും നമ്മെ നോക്കി 'പശുക്കൾ! പശുക്കൾ!' എന്ന് പറഞ്ഞ് ആര്തുള്ളി യോ അവരെ നോക്കി ഇതാ ഞാൻ 'പശുക്കൾ! പശുക്കൾ!' എന്ന് വീണ്ടും വീണ്ടും പറഞ്ഞു തുള്ളുന്നു! പ്രമാണകോടിയിലെ ശയനം! കാളകൂടവിഷത്തിന്റെ ഭക്ഷണം! കൃഷ്ണസർപ്പത്തിന്റെ കടി! അരക്കില്ലത്തിനെ ചുട്ടെരിക്കൽ! ചൂതാട്ടംകൊണ്ട് രാജ്യം തട്ടിയെടുക്കൽ! കാട്ടിലെ വാസം! ദ്രൗപദിയുടെ ദാരുണമായ മുടിചുറ്റിപ്പിടിക്കൽ! യുദ്ധത്തിലെ അസ്ത്രഗണങ്ങൾ! ഗൃഹത്തിലെ അസുഖങ്ങൾ, വിരാടനഗരത്തിൽ ഞങ്ങൾക്കുണ്ടായ ക്ലേശം, ഇങ്ങനെ പലമാതിരി ദുഃഖങ്ങൾ. ശകുനിയുടേയും ധാർത്തരാഷ്ട്രന്റേയും, കർണ്ണന്റേയും ദുർമ്മന്ത്രിതംവഴിക്ക് ഏറ്റ സകല ദുഃഖത്തിന്നും കാരണം നീ ഒരുത്തനാണ്. നാം ഈ ദുഃഖങ്ങൾ എല്ലാം അറിയും. ഞങ്ങൾക്ക് ഒരിക്കലും സുഖം ലഭിച്ചിട്ടില്ല. ദുഃഖം ഒരിക്കലും ഏല്ക്കേണ്ടവരല്ല ഞങ്ങൾ. പുത്രനോടുകൂടിയ ധൃതരാഷ്ട്രദുഷ്ടന്റെ ദുഷ്ടുകൊണ്ട് ഇതൊക്കെ ഞങ്ങൾ ഏറ്റു."

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ്, ജയംനേടിയ വൃകോദരൻ, ക്രുദ്ധനും ബലിഷ്ഠനുമായ ഭീമൻ, കൃഷ്ണാർജ്ജുനന്മാരോട് വായിൽ ചോരയോടുകൂടി ഇപ്രകാരം പറഞ്ഞു:'പോരിൽ, ദുശ്ശാസനനിൽ, ചെയ്ത സത്യം വീരന്മാരേ! ഞാൻ നടത്തി. രണ്ടാമത് ഞാൻ വേറെ ഒരു സത്യം ചെയ്യുന്നു. ദുര്യോധനൻ എന്ന യജ്ഞപ്പശുവിന്റെ ഉപഹാരം! ആ ദുഷ്ടന്റെ ശിരസ്സിൽ കാലുകൊണ്ടു ചവിട്ടി,കൗരവന്മാർ കാൺകെ, ഞാൻ ശമംകൊള്ളും!' ഇപ്രകാരം പറഞ്ഞ് ഏറ്റവും പ്രഹൃഷ്ടനായി ചോരയിൽ നനഞ്ഞുകുളിച്ചു നില്ക്കുന്ന ഭീമൻ ഉച്ചത്തിൽ ആർത്തു. വൃത്രധ്വംസം ചെയ്ത ശക്രനെപ്പോലെ ആ മഹാഭുജൻ അലറി."

*ഈ ചിത്രസേനൻ കർണ്ണന്റെ അനുജനാണ്.*

**84. നകുലപരാജയം - ദുര്യോധനന്റെ പത്തു സഹോദരന്മാരെ ഭീമൻ വധിക്കുന്നു -** സഞ്ജയൻ പറഞ്ഞു: "ദുശ്ശാസനനെ ഹിംസിച്ചതു കണ്ട് മഹാരഥന്മാരായ നിന്റെ മക്കൾ, വീരന്മാരും ഉഗ്രക്രോധവിഷന്മാരുമായ മഹാവീര്യന്മാർ, പോരിൽ പിൻതിരിയാത്ത പത്തുപേർ, ഭീമനെ ശരങ്ങൾകൊണ്ട് മൂടി. നിഷംഗി, പാശി, കവചി, ദണ്ഡധാരൻ, ധനുഗ്രഹൻ, അലോലുപൻ, സഹൻ, ഷണ്ഡൻ, വാതവേഗൻ, സുവർച്ചൻ ഈ പത്തു മഹാരഥന്മാർ ചേർന്ന് ഭ്രാതാവിന്റെ വധത്തിൽ ക്രോധിച്ച് മഹാഭുജനായ ഭീമനെച്ചെന്നു തടുത്തു. ആ മഹാരഥന്മാരാൽ അമ്പെയ്തു തടുക്കപ്പെട്ട ഭീമൻ, ക്രോധാഗ്നി കൊണ്ട് കണ്ണുചുവന്ന്, ക്രുദ്ധനായ അന്തകനെപ്പോലെ ആ പത്ത് ഭാരതന്മാരേയും പത്തു ഭല്ലങ്ങൾകൊണ്ട്, കൊന്നു. സൂതപുത്രൻ കണ്ടുനില്ക്കെ ഭീമൻ സ്വർണ്ണപുംഖങ്ങളെക്കൊണ്ട്, ആ രുക്മാംഗദന്മാരെ കൊന്നതു കണ്ടപ്പോൾ കർണ്ണന്റെ ധൈര്യം കെട്ടുപോയി. അവൻ വലിയ ഭയത്തിൽ ആണ്ടുപോയി. ലോകത്തിൽ അന്തകനെപ്പോലെ വിക്രമിക്കുന്ന ഭീമനെക്കണ്ട് കർണ്ണൻ അമ്പരന്നിരിക്കുന്നു എന്ന് അവന്റെ ആകാരത്തിൽനിന്ന് അറിഞ്ഞ ശല്യൻ കാലാനുരൂപമായി ഇപ്രകാരം കർണ്ണനോട് പറഞ്ഞു."

ശല്യൻ പറഞ്ഞു: "എടോ രാധേയാ, നീ നടുങ്ങരുത്. ഇത് നിനക്കു ചേർന്നതല്ല. ഭീമസേനനെ ഭയപ്പെട്ട് മന്നവന്മാർ ഓടുന്നത് നോക്കൂ! ഭ്രാതാവിനെ വധിക്കുന്നതു കണ്ട് ദുര്യോധനൻ ഉഴന്നിരിക്കയാണ്. ദുശ്ശാസനന്റെ രക്തം മഹാത്മാവായ ഭീമൻ കുടിക്കുന്നതു കണ്ട് ബുദ്ധികെട്ടും ശോകം ബാധിച്ചും ഉഴന്നവരായ രാജാക്കന്മാർ ഇതാ ദുര്യോധനന്നു ചുറ്റും ചെന്നു കൂടിയിരിക്കുന്നു. അവരാരാണെന്നറിയാമോ! കൃപൻ മുതലായവരും ചത്തുശേഷിച്ച സഹോദരന്മാരുമാണ് കർണ്ണാ! അർജ്ജുനൻമുതലായ പാണ്ഡവന്മാർ മെച്ചം നേടി. ശൂരന്മാർ നിന്നോടു പോരാടുവാൻ ഒരുങ്ങി നില്ക്കുകയാണ്. നീയാണെങ്കിൽ വലിയ പൗരുഷമുള്ളവനുമാണ്, പുരുഷശാർദ്ദൂലാ! ക്ഷാത്രധർമ്മത്തെ മുൻനിർത്തി നീ ധനഞ്ജയനോട് ഏല്ക്കുക! എല്ലാ ഭാരവും ധാർത്തരാഷ്ട്രന്മാർ നിന്നിലാണല്ലൊ വെച്ചിരിക്കുന്നത്. ആ ഭാരം നീ യഥാശക്തി യഥാബലം വഹിച്ചാലും! ജയിച്ചാൽ വലിയ കീർത്തി നിനക്ക് ലഭിക്കും. തോല്ക്കുകയാണെങ്കിൽ തീർച്ചയായും സ്വർഗ്ഗം നേടുകയും ചെയ്യാം. അതിൽ സംശയമില്ല! നിന്റെ പുത്രനായ വൃഷസേനൻ ക്രുദ്ധനായി പാണ്ഡുപുത്രന്മാരോട് ഏല്ക്കുമ്പോൾ നീ മോഹാന്ധനായി നില്ക്കുന്നതു ശരിയാണോ?

സഞ്ജയൻ പറഞ്ഞു: "തേജസ്വിയായ ശല്യൻ ഇപ്രകാരം പറഞ്ഞപ്പോൾ പോരിന്നുവേണ്ട ഉറച്ച ഭാവം കർണ്ണൻ കൈക്കൊണ്ടു.

ഉടനെ കർണ്ണപുത്രനായ വൃഷസേനൻ ചൊടിച്ച് ഭീമസേനന്റെ നേരെ ഏറ്റു. ഭീമൻ അപ്പോൾ ഗദ കൈയിലെടുത്ത് നിന്റെ സൈന്യങ്ങളെ ദണ്ഡധാരിയായ കാലനെപ്പോലെ സംഹരിക്കുകയായിരുന്നു. ഉടനെ നകുലൻ തിരിഞ്ഞ് അവനോട്, ജംഭന്റെ നേരെ ഇന്ദ്രൻ എന്നപോലെ ഏറ്റു. ഉടനെ വീരനായ നകുലൻ സ്ഫടികമായ ബിന്ദു, ചിത്രധ്വജം, ഒരു ക്ഷുരംകൊണ്ടു ഖണ്ഡിച്ചു. ഭല്ലംകൊണ്ട് കർണ്ണപുത്രന്റെ പൊന്നിൻപട്ടം കെട്ടിച്ച ചിത്രമായ വില്ലും അറുത്തു. ഉടനെ വേറെ വില്ലെടുത്ത് അതിവേഗത്തിൽ കർണ്ണപുത്രൻ പാണ്ഡുപുത്രനെ എയ്തു. ദിവ്യാസ്ത്രംകൊണ്ട് ആ ദേവപുത്രനെ മഹാസ്ത്രനായ അവൻ ദുശ്ശാസനന്നുവേണ്ടി പകരംവീട്ടുവാൻ എയ്തു. ഉടനെ മഹാത്മാവായ നകുലൻ ചൊടിച്ച് ഉല്ക്കാപ്രതിമങ്ങളായ ശരങ്ങളെയ്തു. കർണ്ണപുത്രൻ നകുലന്റെ നേരെ ദിവ്യാസ്ത്രങ്ങൾ വർഷിച്ചു. ശരം ഏല്ക്കുകയാലും കോപംകൊണ്ടും സ്വന്തം തേജസ്സുകൊണ്ടും അസ്ത്രത്തിന്റെ കാറ്റുകൊണ്ടും ആജ്യാഹുതിയേറ്റ അഗ്നി എന്നപോലെ കർണ്ണപുത്രൻ ജ്വലിച്ചു. കർണ്ണപുത്രൻ നകുലന്റെ കുതിരകളെ ഉത്തമാസ്ത്രങ്ങൾ എയ്തു കൊന്നു വീഴ്ത്തി. ആ കുതിരകൾ വനായുദേശത്തുനിന്നു വരുത്തിയവയും, വെളുത്ത നിറമുള്ളവയും, പൊൻകോപ്പണിഞ്ഞവയുമായിരുന്നു. ഉടനെ അവൻ കുതിരകൾ ചത്ത തേര് ഉപേക്ഷിച്ച് പൊൻതിങ്കൾപ്രഭയുള്ള ചർമ്മവും ആകാശംപോലെ നീലനിറത്തിലുള്ള വാളും കൈയിലെടുത്ത് തേരിൽനിന്നു ചാടി പരുന്തിനെപ്പോലെ പടയിൽ ചുറ്റി. ചിത്രമാർഗ്ഗത്തിൽ ചരിക്കുന്ന അവൻ നരന്മാരേയും ആനകളേയും പറന്നുവെട്ടി. വെട്ടുകൊണ്ട അവ യാഗത്തിൽ മൃഗബലിയിൽ പശുക്കളെന്നപോലെ നിലത്തുവീണു. രണ്ടായിരം പേരുള്ള യുദ്ധശൗണ്ഡന്മാരെ, നാനാനാട്ടിൽനിന്നു വന്നവരും സത്യസന്ധന്മാരുമായ വീരന്മാരെ, കാതലിന്നുവേണ്ടി ചന്ദനമരത്തെയെന്നപോലെ അവൻ ഒറ്റയ്ക്ക് വെട്ടിവീഴ്ത്തി.

അങ്ങനെ ഊക്കോടെ നകുലൻ വരുന്ന സമയത്ത് കർണ്ണപുത്രൻ വേഗത്തിൽ ഏറ്റു കയറി പോരിൽ കൊല്ലാൻ പല തീക്ഷ്ണമായ ശരങ്ങൾ എല്ലാ ദിക്കിലും എയ്തു. അവന്റെ എയ്തേറ്റ വീരനായ നകുലനേയും അയാൾ തടുത്തു. വിദ്ധനായ അവൻ ഏറ്റവും ചൊടിച്ചു. ഭീമനാൽ രക്ഷിക്കപ്പെടുന്ന നകുലൻ ഉടനെ ഭീമമായ കർമ്മം ചെയ്തു. തേര്, ആന, ആൾ, കുതിരകൾ എന്നീ കൂട്ടത്തെ തകർത്ത് കൂത്താടുന്ന വീര്യവാനായ നകുലനെ കർണ്ണപുത്രൻ കോപിച്ചു പതിനെട്ടു ശരങ്ങളാൽ എയ്തു. വൻപോരിൽ വൃഷസേനൻ വല്ലാതെ എയ്ത എയ്ത്തേറ്റ ശക്തനായ പാണ്ഡവൻ ക്രുദ്ധനായി പോരിൽ കർണ്ണപുത്രനെ വധിക്കുവാൻ പാഞ്ഞെത്തി. യുദ്ധത്തിൽ പക്ഷംവിരിച്ച് മാംസത്തിന്നായി പറന്നുചെല്ലുന്ന പരുന്തിനെപ്പോലെ വീര്യവാനായ നകുലനെ ശക്തിയായി വൃഷസേനൻ കൂരമ്പുകൾ എയ്തു. അവൻ തൂകുന്ന ശരജാലങ്ങൾ പാഴാക്കുമാറു നകുലൻ ചിത്രമായ മാർഗ്ഗം ചുറ്റി. ഉടനെ വാളുമായി ചരിക്കുന്ന, ചിത്രമാർഗ്ഗം ചുറ്റി ചരിക്കുന്ന, നകുലന്റെ താരസഹസ്രമുള്ള പരിച, ആ വൻപോരിൽ, കർണ്ണൻ തകർത്തു. അവന്റെ മൂർച്ചകൂടുന്ന, ഭാരംതാങ്ങുന്ന, ഉറവേറിട്ട വാൾ, ശത്രുക്കളുടെ ശരീരം അറുക്കുന്ന വാൾ, ഇളക്കുമ്പോൾ ഘോരസർപ്പംപോലെ ചീറുന്ന വാൾ, ആ ശത്രുഘാതി ആറു ശരങ്ങൾ എയ്തു നുറുക്കി. പിന്നെ തേച്ച് മൂർച്ച കൂട്ടിയ സായകങ്ങൾ നകുലന്റെ നെഞ്ചിലും പ്രയോഗിച്ചു. ശ്രേഷ്ഠമായ ഈ പണികൾ ചെയ്കെ ആ വീരൻ ഭീമന്റെ തേരിൽ ചെന്നുകയറി. കർണ്ണപുത്രന്റെ ശരങ്ങളേറ്റ് വേദന സഹിക്കാതെ കുതിരകൾ ചത്ത മാദ്രീപുത്രൻ ഭീമന്റെ തേരിൽ അങ്ങനെ രക്ഷ പ്രാപിച്ചു. മലയിൽ സിംഹമെന്നപോലെ നകുലൻ രഥത്തിൽ ചാടിക്കയറുന്നത് അർജ്ജുനൻ നോക്കിക്കണ്ടു. ഉടനെ ക്രുദ്ധനും ശൂരനുമായ വൃഷസേനൻ ശരജാലങ്ങൾ വർഷിച്ചു. ഒറ്റത്തേരിൽ ഇരിക്കുന്ന ആ പാണ്ഡുപുത്രന്മാരെ ശരംകൊണ്ട് കീറുന്നമാതിരി ആ പാണ്ഡവന്റെ തേര് തകർക്കുമ്പോൾ, ക്ഷണത്തിൽ വാളും ബാണവും എയ്ത് അറുക്കുമ്പോൾ, പാർത്ഥനോട് ഭീമൻ പറഞ്ഞു: 'നോക്കൂ! ആർത്തനായ നകുലനെ നോക്കൂ! ആ കർണ്ണപുത്രൻ നമ്മുടെ നേരേയും ഏല്ക്കുന്നു! അതുകൊണ്ടു നീ അവനോട് ഏല്ക്കുക!' ഭീമൻ പറഞ്ഞതുകേട്ട് ഉടനെ കിരീടി വൃകോദരന്റെ തേരിന്റെ അടുത്തേക്കെത്തി. വാസുദേവൻ നടത്തുന്ന കപിധ്വജമായ തേര് വൃഷസേനന്റെ നേരെ ഓടിച്ചു."

**85. വൃഷസേനവധം -** സഞ്ജയൻ പറഞ്ഞു: "നകുലന്റെ വില്ലും, വാളും, തേരും കർണ്ണപുത്രനായ വൃഷസേനന്റെ ശരമേറ്റ് തകർന്നു. അവൻ ആ മഹാരഥന്റെ അസ്ത്രശക്തിയിൽ ആണ്ടുപോയി. ഉടനെ കൃഷ്ണൻ വിളിച്ചുപറഞ്ഞു. 'നകുലനെ സഹായിക്കുവാൻ ഉടനെ എത്തു! ക്ഷണനേരം കൊണ്ടു കൊടിയിളകിത്തുള്ളുന്ന അശ്വങ്ങളെ ഓടിച്ച് രഥസമൂഹങ്ങൾ വന്നു ചേർന്നു. ശത്രുധ്വംസികളായ ദ്രൗപദേയന്മാർ അഞ്ചുപേരും സാത്യകിയോടുകൂടി അവിടെ എത്തി. അവർ ക്രുദ്ധസർപ്പങ്ങൾപോലെയുള്ള ശരജാലങ്ങൾകൊണ്ട് നിന്റെ ആനപ്പടയേയും, കാലാൾപ്പടയേയും, കുതിരപ്പടയേയും മുടിച്ചു. ഉടനെ അവരോട് കൃതവർമ്മാവും, കൃപനും, ദ്രൗണിയും, ദുര്യോധനനും, ശകുനീസുതന്മാരും, വൃകന്മാരും, ക്രാഥന്മാരും, ദേവാവൃധന്മാരും മേഘപടലംപോലെയുള്ള ആനപ്പടയോടും, മേഘനിർഘോഷംപോലെ മുഴങ്ങുന്ന തേരുകളോടും കൂടി ശരൗഘം തൂകി എതിർത്തു. ആ നരശ്രേഷ്ഠന്മാരേയും, രഥിശ്രേഷ്ഠന്മാരേ

യും, പത്തും അഞ്ചും ശരജാലങ്ങൾ വിട്ട് പ്രഹരിച്ചുനിർത്തി. പുത്തൻകാർമേഘംപോലേയും, മലകൾപോലേയുമുള്ള വലിയ ആനകളോടുകൂടി കളിന്ദന്മാരും ചെന്നുകയറി. ഹിമാദ്രിയിൽപ്പിറന്ന ആ ഗജശ്രേഷ്ഠന്മാർ മുറയ്ക്കു യുദ്ധക്കോപ്പുകൾ അണിഞ്ഞ്, പടയ്ക്കൊരുങ്ങിയ ഭടന്മാർ കയറി, പൊൻകോപ്പണിഞ്ഞ്, മിന്നൽപ്പിണരുകളോടുകൂടിയ മേഘങ്ങൾപോലെ വിളങ്ങി. പത്തു ശരങ്ങൾ കളിന്ദപുത്രനെയ്തു കൃപന്റെ കുതിരകളേയും, സൂതനേയും പീഡിപ്പിച്ചു. ഉടനെ കൃപാചാര്യന്റെ ശരങ്ങൾ ഏറ്റ് അവൻ ആനയോടൊപ്പം ചത്തു നിലത്തുവീണു. കളിന്ദപുത്രന്റെ അനുജൻ ഉടനെ അർക്കരശ്മിപോലെയുള്ള തോമരങ്ങളാലും, സായകങ്ങളാലും രഥംതകർത്ത് ആർത്തു ഗാന്ധാരവരന്റെ ശിരസ്സ് അറുത്തു. കളിന്ദരെ കൊന്നുമുടിക്കുവാൻ തുടങ്ങിയപ്പോൾ നിന്റെ രഥിവീരന്മാർ സന്തോഷിച്ചു. അവർ ഹർഷത്തോടെ ശംഖുവിളിച്ച് വില്ലും അമ്പുമായി ശത്രുക്കളോടേറ്റു. ഉടനെ സൃഞ്ജയന്മാരും പാണ്ഡവന്മാരുമായി ശരം, വാൾ, വേൽ, ഋഷ്ടി, ഗദ, മഴു എന്നിവകൊണ്ട് കടുത്ത യുദ്ധം അവർ നടത്തി. നരന്മാർ, ആനകൾ, കുതിരകൾ എന്നിവയൊക്കെ ധാരാളം മുടിഞ്ഞു. രഥം, കുതിര, ആന, കാലാൾകൾ എന്നീ പടകൾ പരസ്പരം അടിച്ചുതകർത്തു വീഴ്ത്തി. ഭയങ്കരമായ കൊടുങ്കാറ്റിൽ പതിച്ച വൃക്ഷങ്ങൾപോലെ എല്ലാം തകർന്ന് നിലത്തു വീണു.

ഉടനെ ശതാനീകന്റെ ആനകളേയും, കുതിരകളേയും, തേർപ്പടയേയും, കാലാൾപ്പടയേയും ഭോജൻ തകർത്തുവിട്ടു. അവയെല്ലാം ഭോജന്റെ ശരങ്ങൾ ഏറ്റ് ചത്തുവീണു. ഉടനെ ദ്രൗണിയുടെ ശരങ്ങൾ ഏറ്റ് മൂന്നാനകൾ യോധന്മാരോടും, ആയുധങ്ങളോടും, കൊടികളോടുംകൂടി വജ്രമേറ്റ മൂന്നു പർവ്വതങ്ങൾ വീഴുന്നപോലെ വീണു. കളിന്ദരാജാവിന്റെ അനുജൻ ഉടനെ അങ്ങയുടെ പുത്രന്റെ സ്തനാന്തരത്തിൽ ശരമെയ്തു. ആ ശരം ഭവാന്റെ പുത്രനേയും അവന്റെ ആനയേയും അറുത്തു. ഗജേന്ദ്രൻ രാജപുത്രനോടൊപ്പം വീണ്, മഴക്കാലത്ത് ഇന്ദ്രന്റെ വജ്രമേറ്റ് വെള്ളം ഒഴുകുന്ന ചെഞ്ചാല്യമലപോലെ രക്തപ്രവാഹത്തിൽ മുഴുകി. കളിന്ദപുത്രൻ വിടുന്ന ശരങ്ങൾ ആന, കുതിര, തേര് എന്നിവ ശകനെ പീഡിപ്പിച്ചു. ക്രാഥന്റെ ശരമേറ്റ് അവയെല്ലാം വജ്രഹതമായ അദ്രിപോലെ മേലാളുകളോടുകൂടി വീണു.

തേരിൽനില്ക്കുന്ന ക്രാഥപുത്രൻ ആനപ്പുറത്തിരുന്ന് എയ്യുന്ന പാർവ്വതീയന്റെ ശരമേറ്റ് ചത്തുവീണു. കുതിരകളും, സൂതനും, കൊടിയും, വില്ലും ഒക്കെക്കൂടി കൊടുങ്കാറ്റിൽ തകർന്ന മരംപോലെ വീണു. വൃകൻ ഉടനെ ആ ഗിരീശന്റെ ആനയെ പന്ത്രണ്ടു ശരങ്ങളെയ്ത് കീറി. തേരും കുതിരയുമായി നില്ക്കുന്ന വൃകനെ ആന നാലു കാൽകൊണ്ടും ചവിട്ടി മർദ്ദിച്ചു. ആ ഗജേന്ദ്രൻ മേലാളോടുകൂടി വേഗത്തിൽ വിടുന്ന ബഭ്രുവിന്റെ ശരങ്ങൾ ഏറ്റ് വീണു. സഹദേവപുത്രൻ അംഗദൻ, മാഗധന്റെ ശരങ്ങൾ ഏറ്റ് വീണു. ആനകൊമ്പ്, വാല്, തല, കാല് എന്നിവകൊണ്ടു കളിന്ദവാഹകന്മാരെ, പൊടിയോടുകൂടിയ കൊടുങ്കാറ്റ് മരങ്ങളെ എന്നപോലെ, തകർത്തുവിട്ടു.

ഉടനെ കളിന്ദപുത്രൻ ചിരിച്ച് ഏറ്റവും നിശിതമായ ശരങ്ങൾ ധാരാളം നകുലപുത്രന്റെ ദേഹത്തിൽ വർഷിച്ചു. ഉടനെ അവന്റെ താമരപ്പൂപോലെയുള്ള മുഖത്തെ നകുലപുത്രൻ അറുത്തുവീഴ്ത്തി. ഉടനെ കർണ്ണപുത്രൻ ശതാനീകനെ മൂന്ന് ശരങ്ങൾ എയ്തു. മൂന്നുശരങ്ങൾ ധനഞ്ജയനേയും എയ്തു. ഏഴുശരങ്ങൾ ഭീമനേയും, ഏഴുശരം മാദ്രീപുത്രനേയും, ആറുശരം കൃഷ്ണനേയും എയ്തു. അമാനുഷമായ ആ അത്ഭുതപ്രയോഗംകണ്ട് കൗരവന്മാർ ഹർഷത്തോടെ പുകഴ്ത്തി. ധനഞ്ജയന്റെ പരാക്രമം അറിയുന്നവരെല്ലാം അവന്റെ പരാക്രമാഗ്നിയിൽപ്പെട്ട് ഹതനായി എന്നുതന്നെ വിചാരിച്ചു. ഉടനെ ശത്രുദ്ധ്വംസിയായ കിരീടി ഹതാശ്വനായ മാദ്രീപുത്രനെക്കണ്ടു. ആൾക്കൂട്ടത്തിൽ കർണ്ണനേയും ശരീരം മുറിപ്പെട്ടവിധം കണ്ടു. ഉടനെ വൃഷസേനനെ രണത്തിൽ എതിർത്തുചെന്ന്, കർണ്ണന്റെ മുൻപിൽ നില്ക്കുന്ന അവനെ, രണാങ്കണത്തിൽ ബഹുബാണധാരിയായി വരുന്ന ഉഗ്രനായ നരവീരനെ, സുരേന്ദ്രനോട് നമുചി എന്നപോലെ എതിർത്തു. രഥത്താൽ അടുക്കുന്ന പാർത്ഥനെ ശക്രനിൽ നമുചിയെ എന്നപോലെ ശരംപ്രയോഗിച്ച് കർണ്ണപുത്രൻ ഉച്ചത്തിൽ അലറി. ധനഞ്ജയന്റെ ഇടത്തുകൈക്കു വൃഷസേനൻ ഉഗ്രമായ ശരങ്ങൾ വിട്ടു. ഒമ്പതു ശരങ്ങൾ മുകുന്ദനേയും എയ്തു. പത്തു ശരങ്ങൾ പാർത്ഥനേയും എയ്തു. മുമ്പേതന്നെ വൃഷസേനനാൽ കഠോരമായ ശരങ്ങൾ ഏല്പിക്കപ്പെട്ട ശ്വേതാശ്വൻ അല്പമായ കോപത്തോടെ കർണ്ണപുത്രനെ വധിക്കുവാൻ മനസ്സുവെച്ചു. പെട്ടെന്ന് കിരീടി യുദ്ധത്തിൽ ചൊടിച്ച്, പുരികം ചുളിച്ച്, മഹാത്മാവായ കർണ്ണപുത്രനെ വധിക്കുവാൻ ഒരുങ്ങി. പത്തുശരങ്ങൾ അവനെ ശങ്കവിട്ട് മർമ്മം തോറും കിരീടി എയ്തു. നാലുശരങ്ങൾ എയ്ത് വില്ലു മുറിച്ചു. അപ്രകാരംതന്നെ രണ്ടു കൈകളും, ശിരസ്സും ഒപ്പം അറുത്തുവീഴ്ത്തി. അങ്ങനെ പാർത്ഥശരങ്ങൾ ഏറ്റ് കൈകളും തലയും അറ്റ്, പൂമരം കാറ്റിൽ മലയിൽനിന്ന് കടപുഴകി വീഴുന്നമാതിരി വീണു. അമ്പേറ്റു തേരുവിട്ട് മറിഞ്ഞുവീഴുന്ന പുത്രനെക്കണ്ട് സൂതപുത്രൻ, പുത്രന്റെ വധംകണ്ട്, ചൊടിച്ച് കിരീടിയുടെ തേരിന്റെ നേരെ തന്റെ തേർ കൊണ്ടുചെന്നു."

**86. വാസുദേവവാക്യം - കർണ്ണനെക്കൊല്ലുവാൻ ഇനി താമസിക്കരുതെന്ന് കൃഷ്ണൻ അർജ്ജുനനോട് പറയുന്നു** - സഞ്ജയൻ പറഞ്ഞു: "കോളിളക്കം കൊണ്ട കടൽപോലെ ആർത്തിരമ്പിയെത്തുന്ന ആ വമ്പനെ, വാനവർക്കുപോലും തടുക്കുവാനാകാത്ത കർണ്ണനെ, നോക്കിക്കണ്ട് കൃഷ്ണൻ ചിരിച്ചുകൊണ്ട് ഇപ്രകാരം പാർത്ഥനോടു പറഞ്ഞു.

'ശല്യൻ ഓടിക്കുന്ന രഥം, വെള്ളക്കുതിരകളെപ്പൂട്ടിയ കർണ്ണരഥം, ഇതാ വരുന്നു. ഇപ്പോൾ നീ അവനുമായി പൊരുതണം. ധനഞ്ജയാ! നീ ധൈര്യം കൈക്കൊള്ളുക. കർണ്ണന്റെ പൂട്ടിയ തേര് നീ നോക്കൂ! വെള്ളക്കുതിരകളെ പൂട്ടിയ തേരിൽ കർണ്ണൻ ഇരിക്കുന്നത് നോക്കൂ! നാനാതരത്തിലുള്ള കൊടിക്കൂറയും കിങ്ങിണിത്തൊങ്ങലും ഉള്ള തേര് ആകാശത്ത് വെള്ളക്കുതിരകളെപ്പൂട്ടിയ വിമാനംപോലെ ശോഭിക്കുന്നു! വമ്പനായ കർണ്ണന്റെ ആനച്ചങ്ങലയായ കൊടി നോക്കൂ! ഇന്ദ്രചാപംപോലെ ആകാശത്തിൽ അത് ഉരസുന്നമട്ടിൽ വന്നെത്തുന്നു. ധാർത്തരാഷ്ട്രന്റെ പ്രിയത്തിന്നുവേണ്ടിത്തന്നെ വന്നെത്തുന്ന കർണ്ണനെ നോക്കൂ! ശരധാര വിടുന്നവനും, വർഷിക്കുന്ന മേഘംപോലെ ശോഭിക്കുന്നവനുമായ കർണ്ണനെ നോക്കൂ! മദ്രരാജാവ് തേരിന്റെ മുമ്പിൽ ഇരുന്ന് കർണ്ണന്റെ ഓജസ്സേറിയ അശ്വങ്ങളെ പിടിച്ചിരിക്കുന്നത് നോക്കൂ! ദുന്ദുഭിനാദത്തേയും ഘോരമായ ശംഖാരവത്തേയും നീ കേൾക്കുന്നില്ലേ? എല്ലായിടത്തും പലതരത്തിലുള്ള സിംഹാരവം കേൾക്കുന്നു. കർണ്ണൻ വലിച്ചുവിട്ട വില്ലിന്റെ നാദവും കേൾക്കുന്നു! പാഞ്ചാലമഹാരഥന്മാർ കൂട്ടത്തോടെ ചിന്നുന്നു! വൻകാട്ടിൽ ക്രുദ്ധനായ സിംഹത്തെക്കണ്ട മാനുകൾപോലെ ചിന്നുന്നു! എല്ലാവിധശ്രമവും ചെയ്ത് നീ സൂതപുത്രനെ കൊല്ലുക! കർണ്ണന്റെ ശരങ്ങൾ തടുക്കുവാനുള്ള ശക്തി മറ്റുള്ളവർക്കില്ല. ദേവന്മാരും, ഗന്ധർവ്വന്മാരുമടക്കമുള്ള സകല ചരാചരങ്ങളും ചേർന്ന് മൂന്നുലോകവും ജയിക്കുവാൻ നിനക്കു കഴിയും. അത് എനിക്കറിയാം. ഭീമരൂപനും, ഉഗ്രനും, ത്ര്യക്ഷനും, ശർവ്വനും, കപർദ്ദിയുമായ മഹാദേവനെ നോക്കുവാൻപോലും കഴികയില്ല. ആ പ്രഭു പൊരുതുക എന്ന കാര്യം പറയാൻപോലും കഴിയുമോ?

നീ, സർവ്വഭൂതശിവനും ശിവനുമായ മഹേശ്വരനെ പോരിൽ പൂജിച്ചു. ശിവനും സുരന്മാരും വരം നല്കി. ആ ശൂലിയായ ദേവദേവന്റെ പ്രസാദത്താൽ ശക്രൻ നമുചിയെ എന്നപോലെ വീരാ, നീ കർണ്ണനെ കൊല്ലുക! എന്നാൽ നിനക്കു നന്മ സിദ്ധിക്കും. പോരിൽ ജയവും ലഭിക്കും."

അർജ്ജുനൻ പറഞ്ഞു: "ഹേ കൃഷ്ണാ! പോരിൽ എനിക്കു ജയം ഉറപ്പാണ്! അതിൽ യാതൊരു സംശയവുമില്ല. എന്റെ കുതി

രകളെ വിടൂ മധുസൂദനാ! യുദ്ധത്തിൽ കർണ്ണനെക്കൊല്ലാതെ ഒഴിക്കുന്നവനല്ല ഫൽഗുനൻ! ഇന്ന് എന്റെ ശരങ്ങളേറ്റു മുറിഞ്ഞ് കർണ്ണൻ കൊല്ലപ്പെട്ടതായി ഭവാൻ കാണും. അല്ലെങ്കിൽ കർണ്ണന്റെ ശരമേറ്റു ചത്തുകിടക്കുന്ന എന്നെ ഭവാൻ കാണും! ത്രൈലോക്യമോഹനവും ഘോരവുമായ യുദ്ധം അടുത്തെത്തിയിരിക്കുന്ന ഈ ഭൂമി നില്ക്കുന്ന കാലത്തോളം ഘോരമായ ഈ മഹായുദ്ധത്തെ ലോകർ പുകഴ്ത്തിപ്പാടും. സംശയമില്ല!"

സഞ്ജയൻ പറഞ്ഞു: "അക്ലിഷ്ടകാരിയായ ഹരിയോട് ഇപ്രകാരം പറഞ്ഞ് തേരോടിച്ച് എതിർകൊമ്പനോടു കൊമ്പനെന്നപോലെ പാഞ്ഞുചെന്നു. തേജസ്വിയായ അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു: 'ഹൃഷീകേശാ! അശ്വങ്ങളെ വിടൂ! കാലം വൈകുന്നു!' മഹാത്മാവായ പാണ്ഡുപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ, 'അർജ്ജുനാ! നീ ജയിക്കും! നീ വീരാഗ്രണിയാണ്' എന്നു പുകഴ്ത്തിപ്പറയുന്നതിന്നിടയ്ക്ക് കൃഷ്ണൻ വിട്ട മനോജവങ്ങളായ കുതിരകൾ പാണ്ഡവന്റെ രഥത്തെ ക്ഷണത്തിൽ കർണ്ണന്റെ രഥത്തിന്നു മുമ്പിലെത്തിച്ചു."

**87. കർണ്ണാർജ്ജുനസമാഗമം –** സഞ്ജയൻ പറഞ്ഞു: "വൃഷസേനന്റെ വധം കണ്ട് ശോകവും അമർഷവും തിങ്ങിയ കർണ്ണൻ കണ്ണിൽ വന്നുയരുന്ന ശോകബാഷ്പം വാർത്തു. ശത്രുവിന്റെനേരെ തേജസ്വിയായ കർണ്ണൻ തേരിൽക്കയറി എത്തി. അമർഷംകൊണ്ട് ചുവന്ന നേത്രങ്ങളോടുകൂടിയ കർണ്ണൻ പാർത്ഥനെ പോരിന്നു വിളിച്ചു. പുലിത്തോലുകൊണ്ടു മൂടിയ സൂര്യശോഭയുള്ള തേരുകൾ രണ്ടും ലോകർ ഒന്നായി ചേർന്നു നില്ക്കുന്നതായി കണ്ട്, 'ഇതാ രണ്ടു സൂര്യന്മാർ ചേർന്നുനില്ക്കുന്നു' എന്നു പറഞ്ഞു. രണ്ടു പേരും ശ്വേതാശ്വന്മാർ, രണ്ടുപേരും പുരുഷാദിത്യന്മാർ, രണ്ടുപേരും ആകാശത്ത് ചന്ദ്രാർക്കരോടു തുല്യന്മാർ. ആ രണ്ടു തേജസ്വികളെ ഒന്നിച്ചു കണ്ട് ലോകർ അത്ഭുതപ്പെട്ടു. മൂന്നു ലോകവും ജയിക്കുവാൻ ഒരുങ്ങിയ ദേവാസുരയുദ്ധത്തിൽ ഇന്ദ്രബലിമാരെപ്പോലെ അവർ വിളങ്ങി. ഞാണൊലിയും തേരൊലിയും ശരജാലധ്വനിയുംചേർന്ന് ആ തേരുകൾ രണ്ടും, രണ്ടു മന്നവന്മാരും തമ്മിൽ ക്ഷണത്തിൽ പാഞ്ഞേറ്റു. രണ്ടു കൊടികളും തമ്മിൽ മുട്ടി. കർണ്ണന്റെ ആനച്ചങ്ങലയും അർജ്ജുനന്റെ വാനരനും തമ്മിൽ കൂട്ടിമുട്ടി. അതു കണ്ട് രാജാക്കന്മാർ സിംഹനാദം മുഴക്കി. എങ്ങുനിന്നും സാധുവാദങ്ങൾ മുഴങ്ങി. അവർ തമ്മിലുള്ള ദ്വൈരഥം യോധന്മാർ അത്ഭുതത്തോടെ നോക്കിക്കണ്ടു. അത്ഭുതനാദം കൂട്ടി! വസ്ത്രങ്ങൾ വീശി.

കുരുക്കൾ അവിടെ ചുറ്റും വാദ്യഘോഷം മുഴക്കി. കർണ്ണന്ന് ഹർഷമുണ്ടാക്കുമാറ് ഉൽക്കടമായി ശംഖനാദം മുഴക്കി. അപ്രകാരംതന്നെ ധനഞ്ജയനെ പ്രോത്സാഹിപ്പിക്കുമാറ് പാണ്ഡവന്മാരും പെരുമ്പറ കൊട്ടുകയും ശംഖുവിളിച്ചു ദിക്കുകൾ മുഴക്കുകയും ചെയ്തു. കൈകൊട്ടി കൂക്കിയാർക്കുന്ന ശബ്ദംകൊണ്ട് അവിടെ മഹാബഹളമുണ്ടായി. ശൂരന്മാരുടെ കൈകൊട്ടിന്റെ ധ്വനി അവിടെ അലയടിച്ചു.

ആ നരവ്യാഘ്രന്മാർ തേരിൽ അമ്പും വേലും കൊടിയുമായി, വലിയ വില്ലെടുത്ത്, വാൾ തൂക്കിയിട്ട്, ചട്ട ധരിച്ച്, ശംഖും ശ്വേതാശ്വങ്ങളുമായി ശോഭിച്ചു! കൃഷ്ണനും ശല്യനും കടിഞ്ഞാൺ പിടിച്ചിരിക്കുന്ന ആ രഥീന്ദ്രന്മാർ രഥത്തിൽ പ്രശോഭിച്ചു. സിംഹസ്കന്ധവും നീണ്ട കൈകളും ചെന്താമരപോലെ ചുവന്ന കണ്ണുകളും ചേർന്ന അവർ പൊന്മാലയണിഞ്ഞ്, വില്ലാകുന്ന മിന്നലോടും ധ്വജത്തിന്റേയും ശസ്ത്രങ്ങളുടേയും ശോഭയോടുംകൂടി വെൺചാമരം, വെൺകൊറ്റക്കുട എന്നിവയോടെ ഭംഗിയായി വിളങ്ങി. ആവനാഴികൾ ഇട്ട് അഴകുറ്റമാതിരിയിൽ, കാണ്മുവാൻ ഭംഗിയുള്ളവിധത്തിൽ, രക്തചന്ദനം പൂശി, മദിച്ച കൂറ്റന്മാരെപ്പോലെ സിംഹസ്കന്ധാഭരായി, മാർവിരിഞ്ഞ് ശക്തരായ അവർ, തമ്മിൽ മത്സരിച്ചുകൊണ്ട് തമ്മിൽ കൊല്ലുവാൻ തീർച്ചപ്പെടുത്തി നിന്നു. തൊഴുത്തിൽ എതിർക്കുന്ന വൃഷഭങ്ങളെപ്പോലെയും മദിച്ച ആനകൾപോലെയും, അന്തകന്മാരെപ്പോലെയും, ഇന്ദ്രവൃത്രന്മാർപോലെയും ചൊടിച്ച് അർക്കേന്ദുക്കൾപോലെ ശോഭിച്ചു. പ്രളയത്തിൽ ചൊടിച്ചേറ്റ മഹാഗ്രഹങ്ങൾപോലെ, യദൃച്ഛയാ വന്നുചേർന്ന് സൂര്യേന്ദുക്കൾപോലെ പോരിൽ തൃപ്തരായ ശക്തന്മാർ നാനാശസ്ത്രങ്ങൾ ധരിച്ചുനിന്നു. ആ നരവ്യാഘ്രന്മാരെക്കണ്ട് തമ്മിലെതിർത്തു പായുന്ന വ്യാഘ്രങ്ങൾപോലെ നിന്റെ ആൾക്കാർക്കു വലിയ ഹർഷമുണ്ടായി. എല്ലാ ഭൂതങ്ങൾക്കും ആര് ജയിക്കും, ആര് ജയിക്കും എന്ന സംശയം വളർന്നു. നരവ്യാഘ്രന്മാരായ കർണ്ണാർജ്ജുനന്മാർ എതിർത്തേറ്റതുകണ്ടപ്പോൾ, വരായുധാഢ്യന്മാരായ രണ്ടുപേരും പോരിൽ നല്ലപോലെ ശ്രമിക്കുന്നതുകണ്ടപ്പോൾ, അവരിൽ ആര് ജയിക്കും, ആര് തോല്ക്കും എന്നു നിർണ്ണയിക്കുവാൻ ആർക്കും കഴിയാതായി.

ബാഹുശബ്ദംകൊണ്ട് ആകാശം മുഴക്കുന്ന അവർ രണ്ടുപേരും പൗരുഷത്തിലും ബലത്തിലും കർമ്മം പുകഴ്ന്നവരാണ്. രണ്ടുപേരും ശംബരനും സുരേന്ദ്രന്നും തുല്യരുമാണ്. യുദ്ധത്തിൽ കാർത്തവീര്യനോടും ദാശരഥിയായ രാമനോടും തുല്യന്മാരാണ്. രണ്ടുപേരും വിഷ്ണുവിന്റെ വീര്യത്തിന്നു തുല്യമായ വീര്യമുള്ളവരും പോരിൽ മഹേശ്വരതുല്യന്മാരുമാണ്. രണ്ടുപേരും ശ്വേതാശ്വന്മാരാണ്; വലിയ തേരുള്ളവരുമാണ്. രണ്ടുപേർക്കും തേരിൽ സാരഥിശ്രേഷ്ഠന്മാരുമുണ്ട്!

ഇപ്രകാരം ഒരേ രൂപത്തിൽ വിളങ്ങുന്ന ആ രഥിശ്രേഷ്ഠന്മാരെക്കണ്ടിട്ട് സിദ്ധചാരണസംഘങ്ങൾ വിസ്മയപ്പെട്ടു.

മഹാത്മാവായ കർണ്ണന്റെ സഹായത്തിന്നായി ഉടനെ ധാർത്തരാഷ്ട്രന്മാർ കർണ്ണന്നുചുറ്റും നിന്നു. അതുപോലെ തന്നെ സസന്തോഷം ധൃഷ്ടദ്യുമ്നൻ തുടങ്ങിയ പാണ്ഡവയോദ്ധാക്കളും അപ്രകാരംതന്നെ അപ്രതിമനും മഹാത്മാവുമായ പാർത്ഥനെ വളഞ്ഞു. രാജാവേ, നിന്റെ കൂട്ടർക്ക് കർണ്ണൻ ഒരു ചൂതാട്ടമായിത്തീർന്നു! അപ്രകാരംതന്നെ പാണ്ഡവന്മാർക്കു പാർത്ഥനും ഒരു ചൂതാട്ടമായി പരിണമിച്ചു. അവർതന്നെ സഭാവാസികളും കാഴ്ചക്കാരുമായി. ഈ ചൂതാട്ടത്തിൽ തീർച്ചയായും ഒരു കൂട്ടർ ജയിക്കും, ഒരുകൂട്ടർ തോല്ക്കും. അതിന്നു യാതൊരു സംശയവുമില്ല രണ്ടാലൊന്നിന്നു മതിയായ ചൂതാട്ടമാണ് ഈ നടക്കുന്നത്. അവർക്കും പടത്തലയ്ക്കൽ നില്ക്കുന്ന നമ്മൾക്കും രണ്ടാലൊന്നു തീർച്ചയാണ്. യുദ്ധശാലികളായ അവർ യുദ്ധത്തിൽ കിണഞ്ഞു നിന്നു. തമ്മിൽ വല്ലാത്ത വാശിയോടെ തമ്മിൽ കൊല്ലുവാൻ നിനച്ച് അവർ നിന്നു. ഇന്ദ്രനും വൃത്രനുമെന്നപോലെ പ്രഹരോദ്യതന്മാരായി നിന്നു. മഹാധൂമഗ്രഹംപോലെ അവർ ഭീമാകാരംപൂണ്ടു നിന്നു. ലോകത്തിൽ യുദ്ധം കണ്ടുനില്ക്കുന്നവർ രണ്ടുപക്ഷമായി പിരിഞ്ഞു. ആകാശത്ത് അപ്പോൾ ആക്ഷേപവും വിവാദവും നടന്നു. ചിലർ കർണ്ണനെപ്പറ്റിയും മറ്റുചിലർ അർജ്ജുനനെപ്പറ്റിയും പ്രശംസിച്ചു. തമ്മിൽത്തമ്മിൽ വ്യത്യസ്തമായ അഭിപ്രായങ്ങൾ പൊങ്ങി. ദേവദാനവഗന്ധർവ്വന്മാരും പിശാചോരഗരാക്ഷസന്മാരും പക്ഷംപിടിച്ച് എതിർത്തു സംസാരിക്കുന്ന ശബ്ദം സകലദിക്കിലും മുഴങ്ങി.

നക്ഷത്രങ്ങളോടുകൂടിയ ആകാശം കർണ്ണന്റെ പക്ഷത്തിലായി. പരന്ന ഭൂമി പുത്രന്ന് അമ്മയെന്നപോലെ പാർത്ഥന്റെ പക്ഷത്തിലായി. പുഴയും, സമുദ്രങ്ങളും, മലകളും, വൃക്ഷങ്ങളും, ഔഷധികളും ചെന്ന് കിരീടിയെ ആശ്രയിച്ചു. അസുരന്മാരും യാതുധാനന്മാരും, ഗുഹ്യകന്മാരും കർണ്ണന്റെ പക്ഷത്തിലായി. ആകാശത്തു പറക്കുന്ന പക്ഷികളും കർണ്ണന്റെ ഭാഗത്തുചേർന്നു. രത്നങ്ങളും, നിധികളും ആഖ്യാനത്തോടു കൂടിയ നാലു വേദങ്ങളും രഹസ്യമായ ഉപനിഷത്തുകളും, വേദങ്ങളും ഉപവേദങ്ങളുമെല്ലാം ഒന്നായിച്ചേർന്ന് പാർത്ഥന്റെ ഭാഗത്തുകൂടി. ചിത്രസേനൻ, വാസുകി, തക്ഷകൻ, ഉപതക്ഷകൻ, പർവ്വതങ്ങൾ വംശത്തോടുകൂടി, കദ്രുവിന്റെ മക്കളും വിഷക്രോധോഗ്രങ്ങളായ സകല നാഗങ്ങളും അർജ്ജുനന്റെ പങ്കിലായി. സൗരഭേയന്മാരും ഐരാവതവൈശാലേയന്മാരുമായ ഭോഗികളെല്ലാം അർജ്ജുനന്റെ പങ്കിലായി. ക്ഷുദ്രസർപ്പങ്ങളൊക്കെ കർണ്ണന്റെ പങ്കിലായി. ഈഹാമൃഗം, വ്യാളമൃഗം, മംഗല്യമൃഗപക്ഷികൾ എന്നിവ

യെല്ലാം പാർത്ഥന്റെ വിജയത്തിന്നായി പ്രാർത്ഥിച്ചുകൊണ്ടു നിന്നു. വസുരുദ്രമരുത്തുക്കളും, വിശ്വേദേവാശ്വിസാദ്ധ്യന്മാരും, വായുവും പത്തു ദിക്കുകളും പാർത്ഥന്റെ പക്ഷത്തിലായി. ആദിത്യന്മാരെല്ലാം കർണ്ണന്റെ പങ്കിലായി. വൈശ്യന്മാരും, ശൂദ്രന്മാരും, സൂതന്മാരും, വേറെ പല സങ്കരജാതിക്കാരും അങ്ങനെയുള്ളവരെല്ലാം രാജാവേ, കർണ്ണന്റെ പങ്കിൽ നിന്നു. പിതൃക്കളോടുകൂടി ദേവന്മാരും ഭൃത്യന്മാരോടുകൂടി യമൻ വൈശ്രവണൻ പാശി എന്നിവരും അർജ്ജുനന്റെ പക്ഷത്തിലായി. ബ്രാഹ്മണ ക്ഷത്രിയവർഗ്ഗങ്ങളും, ദക്ഷിണ, യജ്ഞം എന്നിവയും പാർത്ഥന്റെ ഭാഗത്തായി. പ്രേതങ്ങളും, പിശാചുക്കളും, ക്രവ്യാദങ്ങളും, മൃഗങ്ങളും, പക്ഷികളും, യാദോരാക്ഷസന്മാരും, നായ്ക്കളും, കുറുക്കന്മാരുമൊക്കെ കർണ്ണന്റെ പാർശ്വത്തിലായി, ദേവന്മാരും, ബ്രാഹ്മണരും, രാജാക്കന്മാരും, ഋഷീന്ദ്രന്മാരുമെല്ലാം പാർത്ഥന്റെ ഭാഗത്തായി. ഗന്ധർവ്വന്മാരും തുമ്പുരു തുടങ്ങിയ മറ്റുള്ളവരും പാർത്ഥന്റെ പങ്കിലായി. മൗനേയരോടുകൂടിയ ക്രാഥേയരായ ഗന്ധർവ്വരും, അപ്സരസ്സുകളും, ഈഹാമൃഗങ്ങൾ, വ്യാളമൃഗങ്ങൾ, ആനകൾ, പക്ഷികൾ, രഥപത്തികൾ, മേഘങ്ങൾ, കാറ്റ് മുതലായ സകല ഭൂതങ്ങളും ബുദ്ധിജീവികളും കർണ്ണാർജ്ജുനസമാഗമം കാണുവാനായി വന്നുചേർന്നു. ദേവന്മാരും ദാനവന്മാരും, ഗന്ധർവ്വന്മാരും, നാഗങ്ങളും, യക്ഷന്മാരും, മൃഗങ്ങളും, പക്ഷികളും, വേദജ്ഞന്മാരായ മുനികളും, സുധാശനരായ പിതൃക്കളും, തപസ്സുചെയ്യുന്ന ഔഷധികളും, നാനാവസ്ത്രങ്ങളും നാനാവിധം മാലകളും ധരിച്ച് ആകാശത്ത് അഭിനന്ദനങ്ങൾ പറഞ്ഞുകൊണ്ടു നിന്നു. ബ്രഹ്മാവ് ബ്രഹ്മർഷിയോടും പ്രജാപതികളോടും ശിവനോടുംകൂടി ദിവ്യമായ വിമാനങ്ങളിൽക്കയറി ആ ദിക്കിലെത്തി; വമ്പന്മാരായ കർണ്ണാർജ്ജുനന്മാരുടെ യുദ്ധം കാണുവാൻ. 'അർജ്ജുനൻ കർണ്ണനെ ജയിക്കട്ടെ!' എന്ന് ഇന്ദ്രൻ പറഞ്ഞപ്പോൾ 'കർണ്ണൻ അർജ്ജുനനെ ജയിക്കട്ടെ!' എന്നു സൂര്യനും പറഞ്ഞു.

'പോരിൽ അർജ്ജുനനെ കൊന്ന് എന്റെ ഉണ്ണി കർണ്ണൻ ജയിക്കണം,' 'കർണ്ണനെക്കൊന്ന് ഇന്ന് എന്റെ ഉണ്ണി അർജ്ജുനൻ ജയിക്കണം' എന്നു സൂര്യനും ഇന്ദ്രനും തമ്മിൽ വിവാദമുണ്ടായി. ആ നൃസിംഹന്മാരുടെ പക്ഷംപിടിച്ച് ഇങ്ങനെ അവർ പറഞ്ഞു. ദേവന്മാരിലും അസുരന്മാരിലും രണ്ടു പക്ഷമുണ്ടായി. വമ്പന്മാരായ കർണ്ണാർജ്ജുനന്മാർ ഏറ്റതു കണ്ടപ്പോൾ ദേവർഷിമാരോടും ചാരണരോടുംകൂടി മൂന്നു ലോകവും വിറച്ചു. എല്ലാ വാനോർഗണങ്ങളും സർവ്വഭൂതഗണങ്ങളും പാർത്ഥന്റെ ഭാഗം. കർണ്ണന്റെ ഭാഗത്ത് ദാനവന്മാരും. ഇങ്ങനെ എല്ലാവരും കുരുപാണ്ഡവപക്ഷങ്ങളിലേക്ക് വേർതിരിഞ്ഞു നിന്നു. ഇതു കണ്ട് ദേവകൾ പ്രജാപതിയായ ബ്രഹ്മനോടു ചോദിച്ചു: 'ഈ നൃസിംഹന്മാർക്ക് വിജയം ഹേ ദേവാ! സമമാകണം! കർണ്ണാർജ്ജുനവിവാദംമൂലം ലോകമൊക്കെ നശിക്കുവാനാണു പോകുന്നത്. നശിക്കാതിരിക്കേണമേ! സ്വയംഭൂവേ, ഇവർക്കു വിജയം തുല്യമാണെന്ന് അങ്ങു പറഞ്ഞാലും!' ഇതു കേട്ട് ദേവേന്ദ്രൻ വിരിഞ്ചനെ കുമ്പിട്ട്, ദേവന്മാരുടെ ഈശനെ കുമ്പിട്ട് ഇപ്രകാരം പറഞ്ഞു: 'ഭഗവാനേ, അങ്ങ് മുമ്പെതന്നെ കൃഷ്ണന്മാർ തീർച്ചയായും ജയിക്കുമെന്ന് പറഞ്ഞുവല്ലോ! അതു സത്യമാകട്ടെ! ഭഗവാനേ, എന്നിൽ കനിഞ്ഞാലും!' ഇന്ദ്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ബ്രഹ്മാവും ശിവനും ദേവരാജാവിനോട് ഇപ്രകാരം പറഞ്ഞു: 'എടോ ദേവരാജാവേ! വ്യസനിക്കേണ്ട! മഹാത്മാവായ വിജയന്ന് വിജയം തീർച്ചയാണ്! സവ്യസാചി ഖാണ്ഡവത്തിൽവെച്ച് അഗ്നിയെ സന്തോഷിപ്പിച്ചു. സ്വർഗ്ഗത്തിൽ വന്ന് നിനക്കു സഹായം നല്കുകയും ചെയ്തു. കർണ്ണനാണെങ്കിൽ ദാനവന്മാരുടെ പക്ഷത്തിൽ ചേർന്നവനാകയാൽ അവന്ന് തോൽവി പറ്റാതെ തരമില്ല. ഈ നിലയ്ക്ക് ദേവകൾക്കുവേണ്ടി നന്മചെയ്യുക എന്നതാണ് എന്റെ നിശ്ചയം. എല്ലാവർക്കും സ്വന്തം കാര്യമാണല്ലോ വലുത്. ഫൽഗുനൻ സത്യധർമ്മനിരതനും മഹാത്മാവുമാണ്. അവന്ന് വിജയം തീർച്ചയായും സിദ്ധിക്കുമെന്നുള്ളതിൽ നീ ഒട്ടും സംശയിക്കേണ്ട. അവൻ മഹാത്മാവായ വൃഷഭധ്വജനെ പ്രീതനാക്കി. അവന്നു ജയമില്ലാതെവരുമോ സഹസ്രാക്ഷാ! ജഗത്തിന്റെ പ്രഭുവായ വിഷ്ണു അവന്നു സാരഥ്യം വഹിച്ചു. മനസ്വിയും, ബലവാനും, ശൂരനും, കൃതാസ്ത്രനും, തപോധനനും, തേജസ്വിയുമായ കൃഷ്ണൻ എല്ലാ ധനുർവ്വേദവും ഭരിക്കുന്നു. പാർത്ഥനാണെങ്കിൽ ഗുണങ്ങളെല്ലാം തികഞ്ഞവനാണ്. ഇതു ദേവകാര്യത്തിനുള്ള പോരാട്ടമാണെങ്കിൽ മാഹാത്മ്യംകൊണ്ട് ഇതും ദൈവം അതിക്രമിക്കുകയാണെങ്കിൽ ലോകം അതിക്രമംകൊണ്ട് തീർച്ചയായും നശിച്ചുപോകും. ക്രുദ്ധരായ കൃഷ്ണന്മാർക്കു പരാജയമെന്നത് ഒരിടത്തും ഉണ്ടാവുകയില്ല. അതിലൊട്ടും സംശയിക്കേണ്ടതില്ല. സത്തുക്കളുടേയും അസത്തുക്കളുടേയുമെല്ലാം കർത്താക്കളാണ് ഈ പുരുഷർഷഭന്മാർ. ഇവർ നരനാരായണന്മാരാണ്. പുരാണമുനിസത്തമന്മാരാണ്. എല്ലാറ്റിനേയും അടക്കുന്നവരും ആരാലും അടക്കപ്പെടുവാൻ കഴിയാത്തവരുമാണ് ഈ പരന്തപന്മാർ. ഇവർക്കു തുല്യമായി മന്നിലും വിണ്ണിലും ആരുമില്ല. ദേവർഷിമാരോടും ചാരണന്മാരോടുംകൂടി ഈ മൂന്നു ലോകവും സർവ്വ ദേവസമൂഹവും സർവ്വ ഭൂതജാലങ്ങളും എല്ലാ വിശ്വവും അവരുടെ പ്രഭാവത്താൽ നിലനില്ക്കുന്നു! പുരുഷർഷഭനായ കർണ്ണൻ മുഖ്യലോകങ്ങൾ പ്രാപിക്കട്ടെ! വസുസാലോക്യവും മരുത് സാലോക്യവും പ്രാപിക്കട്ടെ! സ്വർഗ്ഗത്തിൽ ഭീഷ്മദ്രോണരോടൊപ്പം പൂജയേല്ക്കട്ടെ! വീരനും ശൂരനുമായ വൈകർത്തനൻ അങ്ങനെ ദിവ്യലോകങ്ങൾ പ്രാപിക്കട്ടെ! വിജയം കൃഷ്ണാർജ്ജുനന്മാർക്കുതന്നെ!'

ദേവദേവേശ്വരൻ ഇങ്ങനെ പറഞ്ഞപ്പോൾ ഇന്ദ്രൻ സർവ്വഭൂതങ്ങളേയും വിളിച്ച് ബ്രഹ്മാവിന്റെയും ശിവന്റെയും അനുശാസനം അറിയിച്ചു: കേട്ടില്ലേ, നിങ്ങൾ! ഭഗവാന്മാർ കല്പിച്ച ജഗത്തിന്റെ ഹിതം നിങ്ങൾകേട്ടില്ലേ? അത് അപ്രകാരംതന്നെ സംഭവിക്കും. മറിച്ച് വരികയില്ല. വ്യസനംവിട്ട് നിങ്ങൾ നില്ക്കുവിൻ!' എന്ന് ഇന്ദ്രൻ പറഞ്ഞതു കേട്ട് എല്ലാ ഭൂതങ്ങളും രാജാവേ, വിസ്മയത്തോടെ ഇന്ദ്രനെ പൂജിച്ചു. ആകാശത്തുനിന്ന് സുരഭിലമായ പുഷ്പവൃഷ്ടിയുണ്ടായി. ദേവന്മാർ പുഷ്പവൃഷ്ടിതൂകി ദേവതൂര്യം മുഴക്കി.

ആ നൃസിംഹന്മാരുടെ ദ്വൈരഥം കാണുവാനായി ദേവദാനവ ഗന്ധർവ്വന്മാരെല്ലാം വന്നു നിരന്നു. കർണ്ണാർജ്ജുനന്മാർ ഹർഷിച്ചു നില്ക്കുമ്പോൾ ആ തേരുകൾ രണ്ടും അടുത്തു. വെള്ളക്കുതിരകളെച്ചേർത്ത ആ ധ്വജങ്ങൾ ചേർന്നടുത്തു അടുത്തേറ്റ് ആ ധീരന്മാർ അവരുടെ ശംഖുകൾ വിളിച്ചു. കൃഷ്ണാർജ്ജുനന്മാരും ശല്യകർണ്ണന്മാരും അടുത്തു. ഭീരുക്കളെയെല്ലാം ത്രസിപ്പിക്കുമാറ്, തമ്മിൽത്തിരക്കുന്ന അവരുടെ പോരാട്ടം ശക്രനും ശംബരനും തമ്മിലെന്നപോലെ ഉഗ്രമായി.

അവരുടെ നിർമ്മലമായ രണ്ടു ധ്വജങ്ങളും ലോകക്ഷയത്തിൽ വാനിലുദിച്ച രാഹുകേതുക്കൾപോലെ ശോഭിച്ചു. കർണ്ണന്റെ കേതുവിൽ പാമ്പിനെപ്പോലെ രത്നസാരസ്വരൂപമായി. ഇന്ദ്രചാപംപോലെ ആനച്ചങ്ങല നന്നായി ശോഭിച്ചു. അർജ്ജുനന്റെ കേതുവിൽ വായ്തുറന്നമട്ടിൽ ഭയങ്കരനായി ദംഷ്ട്രകൊണ്ടു പേടിപ്പിക്കുന്നമാതിരി സൂര്യാഭനായി നോക്കുവാൻപോലും കഴിയാത്ത തേജസ്വിയായി കപിശ്രേഷ്ഠൻ ശോഭിച്ചു. യുദ്ധാഭിലാഷിയായ ഗാണ്ഡീവിയുടെ ധ്വജം സ്വസ്ഥാനം വിട്ടയുടനെ കർണ്ണധ്വജത്തിൽക്കയറി ചാടിച്ചെന്ന് ആ മർക്കടം ആനച്ചങ്ങലയിൽ പ്രഹരിച്ചു. നഖദന്തങ്ങളാൽ ഗരുഡൻ സർപ്പത്തെയെന്നപോലെ പീഡിപ്പിച്ചു. കിങ്ങിണിച്ചാർത്തോടു കൂടിയതും കാലപാശംപോലെ തിളങ്ങുന്നതുമായ ആനച്ചങ്ങല ചൊടിച്ച് കപിയുടെനേരെ പാഞ്ഞേറ്റു. ആ മഹാരഥന്മാരുടെ ദ്വൈരഥച്ചൂത് തമ്മിലടുത്തു എന്ന് കാറ്റിൽ ചാഞ്ചാടിയ കൊടികൾ വെളിപ്പെടുത്തി. ധ്വജങ്ങൾ തമ്മിൽ പൊരുതി, അശ്വങ്ങൾ എതിരായി ചുറ്റി. ശല്യനെ ദൃഷ്ടിയാകുന്ന ബാണംകൊണ്ട് താമരക്കണ്ണൻ എയ്തു. അപ്രകാരം അവനും പുണ്ഡരീകാക്ഷനെ നോക്കി. ദൃഷ്ടിബാണംകൊണ്ട് കൃഷ്ണൻ ശല്യനെ ജയിച്ചു. അപ്രകാരംതന്നെ അർജ്ജുനൻ കർണ്ണനേയും കണ്ണുകൊണ്ടു ജയിച്ചു. അപ്പോൾ സൂതപുത്രൻ ചിരിച്ചുകൊണ്ട് ശല്യനോടു

പറഞ്ഞു: 'എന്നെ അർജ്ജുനനെങ്ങാൻ പോരിൽ കൊന്നുവെങ്കിൽ പിന്നെ ഭവാൻ എന്തുചെയ്യും! സഖേ! സത്യം എന്നോടു പറയണം. അങ്ങയെ കൊല്ലുകയാണെങ്കിൽ തീർച്ചയായും ഞാൻ ഈ കൃഷ്ണാർജ്ജുനന്മാരെ കൊല്ലും!"

ശല്യൻ പറഞ്ഞു: "കർണ്ണാ! നിന്നെ പോരിൽ ഈ അർജ്ജുനൻ കൊന്നാൽ ഞാൻ ഒറ്റത്തേരാൽ മാധവാർജ്ജുനന്മാരെ കൊല്ലും; സത്യമാണ്!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരംതന്നെ അർജ്ജുനൻ ഗോവിന്ദനോടും ചോദിച്ചു. കൃഷ്ണനും ചിരിച്ച് പാർത്ഥനോട് ഇപ്രകാരം പറഞ്ഞു: 'സൂര്യൻ സ്ഥാനത്തുനിന്ന് വീണുപോയേക്കാം. ഭൂമി പൊട്ടിത്തകർന്നേക്കാം. അഗ്നി തണുത്തതായിത്തീർന്നേക്കാം. എന്നാലും, കർണ്ണൻ നിന്നെ കൊല്ലുകയില്ല അർജ്ജുനാ! അങ്ങനെ വല്ലതും വന്നാൽ, ലോകത്തിന്ന് അങ്ങനെയൊരു തകിടംമറിച്ചിൽ വന്നാൽ കർണ്ണനേയും ശല്യനേയും ഞാൻ എന്റെ ഈകൈകൊണ്ട് കൊന്നുകളയും!' എന്ന് കൃഷ്ണൻ പറഞ്ഞതുകേട്ട് അർജ്ജുനൻ ചിരിച്ചു. അക്ലിഷ്ട കർമ്മാവായ കൃഷ്ണനോടു അർജ്ജുനൻ പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "ശല്യനും കർണ്ണനും എനിക്ക് ഇരയാകും കൃഷ്ണാ! ശല്യൻ, തേര്, കൊടി, കുതിരകൾ എന്നിവയോടുകൂടിയ കർണ്ണനെ, കുടയും, ചട്ടയും, വേലും, അമ്പുമുള്ളവനായ വീരനെ, കൃഷ്ണാ! ഇന്ന് ബാണമെയ്തറുത്ത് യുദ്ധഭൂമിയിൽ വീഴ്ത്തുന്നതു ഭവാൻ കണ്ടു കൊള്ളുക! രഥം, കുതിര, ശക്തി, കവചം, ആയുധം എന്നിവയോടുകൂടിയ അവനെ അതിവേഗത്തിൽ, കാട്ടിൽ കൊമ്പൻ മാമരത്തെയെന്നപോലെ ഞാൻ പൊടിയാക്കിവിടും. കർണ്ണന്റെ ഭാര്യമാർക്ക് ഇന്നു തീർച്ചയായും വൈധവ്യം വരും! അവർ സ്വപ്നത്തിൽ അനിഷ്ടങ്ങൾ കണ്ടു മാധവാ! തീർച്ചയാണ് ഞാൻ പറഞ്ഞത്. ഇന്ന് അവന്റെ ഭാര്യമാർ വിധവകളാകും! അവൻ മുമ്പ് ചെയ്തുവെച്ചതോരോന്നും ചിന്തിക്കുമ്പോൾ എനിക്ക് അതൊന്നും സഹിക്കുവാൻ കഴിയുന്നില്ല. ദീർഘദർശിയല്ലാത്ത മൂഢനായ അവൻ സഭയിൽവെച്ച് കൃഷ്ണയെ നോക്കി നമ്മെ പരിഹസിച്ചേറ്റത് എന്റെ മനസ്സിൽ പതഞ്ഞു കയറുന്നു! ഗോവിന്ദാ! ഇന്ന് അങ്ങയ്ക്കു കാണാം, ഞാൻ ഉന്മഥിച്ച കർണ്ണനെ! പൂത്തുനില്ക്കുന്ന മാമരത്തെ മത്തനായ ആന തകർത്തുവീഴ്ത്തുന്നതുപോലെ ഞാൻ വീഴ്ത്തും. ആ നല്ല മൊഴി ഇന്നു ഭവാൻ കേൾക്കും മധുസൂദനാ. 'ഭാഗ്യം! ജയിച്ചു വാർഷ്ണേയാ!' എന്ന ആ മൊഴി കർണ്ണന്റെ വധം കഴിഞ്ഞു. ഭവാൻ കേൾക്കും! അഭിമന്യുവിന്റെ അമ്മയേയും, അച്ഛൻപെങ്ങളായ കുന്തിയേയും സമാശ്വസിപ്പിച്ച് ഇന്നു ഭവാൻ ഹൃഷ്ടനായി ആനന്ദബാഷ്പം പൊഴിക്കും ജനാർദ്ദനാ! ബാഷ്പം തൂകുന്ന കൃഷ്ണയെ ഇന്നു ഭവാൻ പോയി ആശ്വസിപ്പിക്കണം മാധവാ! അമൃതതുല്യമായ വാക്കുകൊണ്ട് ധർമ്മരാജാവിനേയും ഇന്ന് അങ്ങ് സമാശ്വസിപ്പിക്കണം ജനാർദ്ദനാ!"

**88. അശ്വത്ഥാമവാക്യം - പാണ്ഡവന്മാരുമായി സന്ധിചെയ്ത് യുദ്ധത്തിൽനിന്ന് വിരമിക്കുവാൻ അശ്വത്ഥാമാവ് ദുര്യോധനനോട് പറയുന്നു -** സഞ്ജയൻ പറഞ്ഞു: "ദേവന്മാരും, നാഗങ്ങളും, അസുരന്മാരും, സിദ്ധന്മാരും, രക്ഷസ്സുകളും, ഗന്ധർവ്വന്മാരും, യക്ഷന്മാരും, അപ്സരസ്ത്രീകളും, ബ്രഹ്മർഷിമാരും, രാജർഷികളും, ഖഗേന്ദ്രന്മാരും ചേർന്ന് ആകാശം അത്ഭുതകരമായവിധം പ്രശോഭിച്ചു. പലതരത്തിൽ ഹൃദയാവർജ്ജകമായ വാദ്യങ്ങളുടേയും, ഗീതങ്ങളുടേയും, ധ്വനിയോടും, വിചിത്രമായ നൃത്യസ്തുതിഹാസ്യത്തോടും, ആകാശം നിറയെ നില്ക്കുന്നവരായ ദേവാദിഗണങ്ങളെയെല്ലാം കണ്ട് മർത്ത്യർ അത്ഭുതപ്പെട്ടു. പിന്നെ, ഹർഷത്തോടെ കൗരവയോദ്ധാക്കളും പാണ്ഡവയോദ്ധാക്കളും, വാദ്യവിശേഷങ്ങളുടേയും, സിംഹാരവങ്ങളുടേയും, ശംഖഘോഷങ്ങളുടേയും ധ്വനിയാൽ ധരാതലവും, ദിക്കുകളും മുഴക്കി ശത്രുസമൂഹത്തെ പോരിൽ മുടിച്ചു. കാലാൾപ്പട, ആനപ്പട, കുതിരപ്പട, തേർപ്പട എന്നിവ ഉഗ്രമായ ഗദ, വാൾ, വേൽ, ഋഷ്ടി എന്നിവയേറ്റ് സഹിക്കാത്ത വീരന്മാർ ക്രോധത്തോടെ പോരാടി. പരസ്പരം കൊന്ന് ആ പടക്കളം രക്തമയമാക്കിത്തീർത്തു. കുരുപാണ്ഡവന്മാർ തമ്മിലുള്ള യുദ്ധം മുഴുത്തു. പണ്ട് സുരാസുരന്മാർ തമ്മിലെന്നതുപോലെ ഉഗ്രമായി ആ പോരാട്ടം! ധനുർദ്ധരന്മാർക്ക് കർണ്ണാർജ്ജുനന്മാർ ഭയങ്കരമായ നാശംചെയ്തു. അവർ പരസ്പരം തൂകിയ ബാണങ്ങൾ പരന്ന് പടക്കളം മൂടി. ദിക്കുകളെല്ലാം മറഞ്ഞു. അങ്ങയുടെ ഭടന്മാർ പോർക്കളം ഇരുട്ടിൽ മുഴുകിയപ്പോൾ ഒന്നുമറിയാത്ത മട്ടിലായിത്തീർന്നു. അവർ ഭയത്തോടുകൂടി രഥിമുഖ്യരെ, തമസ്സിനെ നീക്കുന്ന സൂര്യചന്ദ്രന്മാരെ കിരണങ്ങളെന്നപോലെ ചെന്ന് ആശ്രയിച്ചു. അവർ പരസ്പരം അസ്ത്രമെയ്ത് അസ്ത്രത്തെ അസ്ത്രത്താൽ, കിഴക്കൻകാറ്റ് പടിഞ്ഞാറൻകാറ്റിനെയെന്നപോലെ എതിർത്ത് ഒഴിച്ചുമാറ്റിക്കളഞ്ഞു. കനത്ത അന്ധകാരത്തിൽ ഇരുട്ടിനെ നീക്കുന്ന സൂര്യ ചന്ദ്രന്മാരെപ്പോലെ അവർ വിളങ്ങി. കടന്നുചെല്ലരുതെന്നുള്ള അവരുടെ ആജ്ഞപ്രകാരം നിന്റേയും ശത്രുക്കളുടേയും പട നിന്നദിക്കിൽത്തന്നെ ഇളകാതെ നിന്നു. ആ രണ്ട് മഹാരഥന്മാരേയും ചുഴന്ന്, ശക്രനേയും ശംബരനേയും ചുഴന്ന് ദേവന്മാരും, അസുരന്മാരുമെന്നപോലെ മൃദംഗഭേരികളും, പണവങ്ങളും, ആനകങ്ങളും കൊട്ടിഘോഷിച്ച് വാദ്യക്കാർ നിന്നു. ശംഖാരവങ്ങളും മുഴക്കി. ആ നരാഗ്രിമന്മാർ ഭയങ്കരമായി സിംഹനാദം മുഴക്കി. മേഘത്തോണിയിൽ സൂര്യനും ചന്ദ്രനും വിളങ്ങുന്നതുപോലെ ആ വീരന്മാർ താന്താങ്ങളുടെ രഥങ്ങളിലിരുന്ന് അട്ടഹസിച്ചു! ശോഭയേറിയ ശരങ്ങളാകുന്ന രശ്മിയാൽ ദുസ്സഹരായ അവർ ചരാചരങ്ങൾ നിറഞ്ഞ ഭുവനത്തെ ചുടുവൻ നോക്കുന്നതുപോലെ, ആ യുഗാന്ത സൂര്യോപമന്മാർ പരസ്പരമേറ്റു. അജേയരും, അന്തകാഭന്മാരുമായ ആ സമർത്ഥന്മാർ പരസ്പരം വധിക്കുവാൻ സന്നദ്ധരായി, ഭയങ്കരമായി മഹേന്ദ്രനും ജംഭനുമെന്നപോലെ പോരാടി. മഹാസ്ത്രങ്ങളും, മഹാധനുസ്സുമായി അവർ ഭീഷണമായ ശരങ്ങൾകൊണ്ട്, ആ രഥിവീരന്മാർ, കാലാൾപ്പടയേയും, കുതിരപ്പടയേയും, ആനപ്പടയേയും കൊന്നുമുടിച്ചു. ശരാർദ്ദിതന്മാരായ ഭടന്മാർ ആ മഹാരഥന്മാരേയും വിട്ട് ഓടിക്കളഞ്ഞു. ഗജങ്ങളും, ഭടന്മാരും, കുതിരകളും, സിംഹത്താൽ കാട്ടുമൃഗങ്ങളെന്നപോലെ ആ നൃസിംഹന്മാരാൽ ഓടിക്കപ്പെട്ടു. ഉടനെ ദുര്യോധനനും, ശകുനിയും, കൃതവർമ്മാവും, കൃപനും, ദ്രൗണിയും ഇങ്ങനെ അഞ്ചുപേർ അവിടെ എത്തി ആ മഹാരഥന്മാർ അർജ്ജുനനേയും, വാസുദേവനേയും ശരങ്ങളെയ്ത് അവരുടെ ഉടൽകീറി. അവരുടെയെല്ലാം വില്ലുകളും, ആവനാഴിയും, തേരും, സൂതനും, ആനകളും കുതിരകളുമെല്ലാം ഒപ്പം ശരമെയ്തു കീറി. ജയൻ പന്ത്രണ്ടു ശരങ്ങൾ കർണ്ണനിൽ എയ്തു. ഉടനെ നൂറു തേരുകളും, നൂറാനകളും പാർത്ഥനെ കൊല്ലാൻ അടുത്തു. ശകന്മാരും, യവനന്മാരുമായ കുതിരക്കാരും സാഹായിയായ കാംബോജനോടുകൂടി പാർത്ഥനെ വധിക്കുവാനടുത്തു. ഉടനെ ക്ഷുരങ്ങൾകൊണ്ട് കൈകളും, വില്ലും, അമ്പും, തലയും പാർത്ഥൻ അറുത്തുവിട്ടു. പൊരുതുന്ന ആനകളേയും, കുതിരകളേയും, തേരുകളേയും പാർത്ഥൻ ക്ഷണത്തിൽ അറുത്തുവിട്ടു. ഉടനെ ആകാശത്ത് സുരന്മാരുടെ പെരുമ്പറയുടെ ശബ്ദംകൊണ്ടും സന്തോഷംകൊണ്ടും പലരും പറയുന്ന പ്രശംസകൊണ്ടും ആകാശം മുഴങ്ങി. ആകാശത്തുനിന്ന് ശുഭമായ ഗന്ധം വഹിക്കുന്ന പുഷ്പങ്ങളുടെ വൃഷ്ടിയുണ്ടായി. ദേവന്മാരും, മർത്ത്യരും ഈ അത്ഭുതം കണ്ട് സ്തബ്ധരായിപ്പോയി. അങ്ങയുടെ പുത്രനും കർണ്ണനും അത്ഭുതപ്പെട്ടില്ല. അവർ വ്യസനിച്ചുമില്ല. അവർ ദൃഢചിത്തരായിരുന്നു. ഉടനെ ദുര്യോധനന്റെ കൈ തന്റെ കൈകൊണ്ടു പിടിച്ച് സാന്ത്വമായി ദ്രോണപുത്രൻ നിന്റെ പുത്രനോടു പറഞ്ഞു."

അശ്വത്ഥാമാവ് പറഞ്ഞു: "പ്രഭോ, അങ്ങു പ്രസാദിച്ചാലും. പാർത്ഥരുമായുള്ള വൈരം ഉപേക്ഷിച്ച് അവരുമായി സന്ധിയാവുക! വിരോധം മതിയാക്കുക. അവരുമായുള്ള വിഗ്രഹം വളരെ മോശമാണ്. അസ്ത്രജ്ഞനായ ഗുരു, ദ്വിജർഷഭൻ മരിച്ചുപോയില്ലേ? ഇതോടു കൂടി വൈരം ഉപേക്ഷിക്കുന്നതാണ് ഉത്തമമായിട്ടുള്ളത്. നരാഗ്ര്യന്മാരായ ഭീഷ്മൻ തുടങ്ങിയവരുടേയും കഥ

അവസാനിച്ചില്ലേ? ഇനി വൈരം വേണ്ടാ. ഈ ഞാൻ അവദ്ധ്യനാണ്. അതുപോലെതന്നെയാണ് എന്റെ മാതുലനായ കൃപനും. ഇനി പാണ്ഡവന്മാരുമായി സ്നേഹമായി അവരോടൊത്ത് ഭവാൻ രാജ്യം ഭരിച്ചാലും! ഞാൻ തടഞ്ഞുപറഞ്ഞാൽ അർജ്ജുനൻ സമ്മതിക്കും. ജനാർദ്ദനൻ പിന്നെ വൈരം കാണിക്കയില്ല; തീർച്ചയാണ്. യുധിഷ്ഠിരനാണെങ്കിൽ എല്ലാ ഭൂതജാലങ്ങൾക്കും ക്ഷേമം ചിന്തിക്കുന്നവനാണ്. അദ്ദേഹത്തെ അടക്കാൻ പ്രയാസമില്ല. വൃകോദരൻ അദ്ദേഹം പറഞ്ഞതു വിട്ട് നടക്കുകയില്ല. മാദ്രീപുത്രന്മാരും അദ്ദേഹത്തെ വിട്ട് നടക്കുകയില്ല. പിന്നെ ഭവാൻ പാർത്ഥരോടുചേർന്ന് ഇനി വൈരം ഉപേക്ഷിച്ച് സ്നേഹിക്കുകയാണെങ്കിൽ ലോകർക്ക് അതുകൊണ്ട് ശുഭവും ക്ഷേമവും ഉണ്ടാകും. ഭവാൻ അതിന്ന് അനുകൂലിച്ചാൽമതി. ചത്തുശേഷിച്ച രാജാക്കളെല്ലം താന്താങ്ങളുടെ നാട്ടിലേക്ക് മടങ്ങിപ്പൊയ്ക്കൊള്ളട്ടെ! പകയെല്ലാം വിട്ട് യോദ്ധാക്കൾ ഇവിടെ ജീവിക്കട്ടെ! എന്റെ വാക്ക് ഭവാൻ കേൾക്കുകയില്ലെങ്കിൽ തീർച്ചയായും ശത്രുക്കളുടെ പ്രഹരമേറ്റ് ദുഃഖിക്കേണ്ടതായിവരും. ലോകരോടൊപ്പം ഭവാൻ കണ്ടില്ലേ, അർജ്ജുനൻ ചെയ്ത കർമ്മങ്ങൾ? ഈ മഹൽകർമ്മം ചെയ്യുവാൻ ഇന്ദ്രന്നുപോലും കഴികയില്ല. അന്തകനും കഴിയുകയില്ല. വരുണനും സാദ്ധ്യമല്ല; ധനേശനും സാദ്ധ്യമല്ല! അവരേക്കാൾ ഒക്കെ മീതെയാണ് ധനഞ്ജയൻ! അവൻ എന്റെ വാക്കു തട്ടുകയില്ല. സ്നേഹമായാൽ അവൻ അങ്ങയ്ക്കുവേണ്ട സഹായങ്ങളെല്ലാം ചെയ്യും. ലോകക്ഷേമത്തിന്നുവേണ്ടി ഭവാൻ പ്രസാദിച്ചാലും!

എനിക്കു ഭവാനിൽ വലിയ പ്രതീക്ഷയുണ്ട്. ഞാൻ അങ്ങയോട് ഇത്രയും പറയുന്നത് നാം തമ്മിലുള്ള സൗഹൃദംകൊണ്ടാണ്. ഞാൻ കർണ്ണനേയും പിന്മടക്കാം. അവനേയും യുദ്ധത്തിൽനിന്നു തടയാം എന്റെ വാക്കിൽ ഭവാൻ തൃപ്തനാവുകയാണെങ്കിൽ യുദ്ധമൊക്കെ ഇപ്പോൾ അവസാനിപ്പിക്കാം. പ്രതാപംകൊണ്ടു സമ്പാദിച്ച മുതലും, വിദഗ്ദ്ധരായ സഹജന്മാരും, മിത്രങ്ങളും, ശമവുമെല്ലാം അവർക്കും നിങ്ങൾക്കുമുണ്ട്. ഈ നാലുകൂട്ടത്തിലും നിങ്ങൾ തുല്യരാണ്. സ്വതേതന്നെ പാണ്ഡവന്മാർ നിനക്കു മിത്രങ്ങളാണ്. അതുകൊണ്ട് തുല്യനിലയിൽത്തന്നെ നിങ്ങൾക്കു സാമം സ്വീകരിക്കാം. സൗഹൃദം സ്ഥിരപ്പെടുത്തി ജീവിക്കാം. ഭവാൻ പ്രസാദിച്ചാൽ അവർ മിത്രങ്ങളായിത്തീരും. രാജാവേ, ഞാൻ പറയുന്നതു കേൾക്കൂ! അങ്ങനെ ചെയ്യൂ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം സുഹൃത്തായ അശ്വത്ഥാമാവ് പറഞ്ഞപ്പോൾ രാജാവ് ചിന്തിച്ചു നെടുവീർപ്പിട്ടു പറഞ്ഞു: 'സ്നേഹിതാ, ഭവാൻ പറഞ്ഞതു കാര്യമാണ്. എന്നാൽ ഞാൻ പറയുന്ന വാക്ക് ഭവാൻ കേൾക്കുക! ദുർമ്മദിയായ വൃകോദരൻ കടുത്ത വാക്കുപറഞ്ഞു ബലമായി പുലിയെപ്പോലെ ചാടിവീണ് ദുശ്ശാസനനെ വധിച്ചു! അവൻ പറഞ്ഞ ആ വാക്കുകൾ എന്റെ ഹൃദയത്തിൽ കിടക്കുന്നു. അങ്ങും അതു കേട്ടതല്ലേ? എങ്ങനെ അതോർത്ത് എന്റെ മനസ്സിന്ന് ഒരു ശാന്തി ലഭിക്കും? കർണ്ണനെ തടുക്കുവാൻ അർജ്ജുനന്നു കഴികയില്ല. മഹാമേരുവെ മാരുതന്നു വീഴ്ത്താൻ കഴിയുമോ? പാണ്ഡവന്മാർ എത്രയായാലും എന്തു ചെയ്താലും എന്നോട് ഇണങ്ങിനില്ക്കുവാൻ പോകുന്നില്ല. പല വിധത്തിലും ഞാൻ അവരോടു പക ചെയ്തിട്ടുള്ളവനാണ്. അതു മറക്കുവാൻ അവർക്ക് കഴിയുകയില്ല. ഈ നടക്കുന്ന യുദ്ധത്തിൽ ഭവാൻ ചെന്നു കർണ്ണനെ തടയരുത്. അടങ്ങുവാൻ പറയരുത്. ഗുരുപുത്രാ! അർജ്ജുനൻ കിണഞ്ഞു ശ്രമിക്കുന്നുണ്ട്. പോരിൽ ഒരു രക്ഷയുംഅവന്നു കിട്ടിയിട്ടില്ല. ഇപ്പോൾ തീരും അർജ്ജുനന്റെ കഥ! അർജ്ജുനനെ കർണ്ണൻ ഇപ്പോൾ കൊല്ലും! അധികം താമസമില്ല; തീർച്ചയാണ്. വൃഷൻ ഇപ്പോൾ അവനെ വീഴ്ത്തും!' എന്നു പറഞ്ഞ് നിന്റെ പുത്രനായ ദുര്യോധനൻ സൈന്യങ്ങളെ അനുനയിച്ച് സ്വന്തം ഭടന്മാർക്കു കല്പനകൊടുത്തു: 'ഭടന്മാരേ! നിങ്ങൾ പാണ്ഡവപ്പടയെ സംഹരിക്കുവിൻ! ഒത്തുപിടിച്ച് പരിശ്രമിക്കുവിൻ! ശരം പിടിച്ച് എന്താണ് അടങ്ങിനില്ക്കുന്നത്? ശ്രമിക്കുവിൻ! ശ്രമിക്കുവിൻ!"

**89. കർണ്ണാർജ്ജുനയുദ്ധം –** സഞ്ജയൻ പറഞ്ഞു: "ഭേരീശംഖധ്വനികൾ മുഴുത്തപ്പോൾ ആ നരശ്രേഷ്ഠന്മാരായ ശ്വേതാശ്വന്മാർ തമ്മിൽ പോരിൽ ഏറ്റു. കർണ്ണനും, അർജ്ജുനനും തമ്മിൽ ഏറ്റുമുട്ടി. ഇതൊക്കെ ധൃതരാഷ്ട്രാ! ഭവാന്റെ പുത്രന്റെ ദുർമ്മന്ത്രിതത്തിന്റെ ഫലമാണ്! ഹിമാദ്രിയിൽവെച്ചു വലിയ കൊമ്പുള്ള മത്തഗജങ്ങൾ തമ്മിൽ ഒരു പിടിയാനയ്ക്കുവേണ്ടി പോരാടുന്നമാതിരി ആ വീരന്മാർ തമ്മിൽ പോരാടി. മേഘത്തോട് മേഘംപോലേയും, യദൃച്ഛയാൽ മലയോട് മലപോലേയും, അവർ ധനുസ്സിന്റെ ഞാണൊലിയും, കൈത്തലശബ്ദംകൂട്ടി ശരമാരി ചൊരിഞ്ഞെതിർത്തും വള്ളിയുള്ളതും വളർന്നുനില്ക്കുന്നതുമായ വൃക്ഷൗഷധികളോടുകൂടിയ വള്ളിക്കുടിലുകൾ ചേർന്ന, രണ്ടു ശക്തരായ പർവ്വതങ്ങൾ ചലിക്കുന്നമാതിരി വളരെ ശരങ്ങൾ തമ്മിൽ ചൊരിഞ്ഞു. അങ്ങനെ അവരുടെ പോരാട്ടം മുഴുത്തു. ഇന്ദ്രനും വൈരോചനനും, തമ്മിലെന്നവിധം പോരാട്ടം മുതിർന്നു. ശത്രുക്കളുടെ സൂതന്മാരേയും കുതിരകളേയും ശരങ്ങൾ എയ്ത് അറുത്തു. പരന്മാർക്കുപോലും ദുസ്സഹമായ മട്ടിൽ രക്തം വാർന്ന് ഒഴുകി. വളരെ താമരകളും, ആമകളും മത്സ്യങ്ങളും ചേർന്ന് പക്ഷികൾ കൂകുന്ന പൊയ്കകൾ കാറ്റടിച്ചു സഞ്ചരിക്കുകയാണെന്നു തോന്നിപ്പോകുന്ന മട്ടിൽ കൊടികൾ പറപ്പിച്ച് ആ തേർപ്പട പാഞ്ഞടുത്തു. മഹേന്ദ്രതുല്യരായ രണ്ടുപേരും മഹേന്ദ്രനെപ്പോലെ ചുണയോടുകൂടി മഹേന്ദ്രന്റെ വജ്രംപോലെയുള്ള ആശുഗങ്ങൾകൊണ്ട്, മഹേന്ദ്രനും വൃത്രനും തമ്മിലെന്നപോലെ, പരസ്പരം എയ്തു. നല്ല ചട്ടയും വസ്ത്രങ്ങളും ധരിച്ചവരും ധാരാളം ആയുധങ്ങളോടുകൂടിയവരുമായ രണ്ടു സൈന്യങ്ങളും, തേരുകൾ, പത്തികൾ, കുതിരകൾ, എന്നിവയോടുകൂടിയ സൈന്യങ്ങളും ഭയപ്പെട്ടു വിറച്ചു. വല്ലാതെ അത്ഭുതപ്പെട്ട് വാനിലുള്ള ദേവന്മാർപോലും അമ്പരന്നുപോയി. അത്ര അത്ഭുതജനകമായിരുന്ന കർണ്ണാർജ്ജുനന്മാർ തമ്മിലുള്ള പോരാട്ടം. യുദ്ധം കണ്ടു രസിച്ച് ജനങ്ങൾ കൈകളിൽ വസ്ത്രമെടുത്തു വീശി ആർത്തു. ആനയെ മദിച്ച ആന എന്ന മട്ടിൽ അർജ്ജുനനെ കൊല്ലുവാൻ കർണ്ണൻ ഇടഞ്ഞുപാഞ്ഞണഞ്ഞതു കണ്ട് സോമകന്മാർ പാർത്ഥനെ വിളിച്ച് ആർത്തു. 'വേഗമാകട്ടെ! വേഗമാകട്ടെ! കർണ്ണനെ കൊല്ലൂ! പാർത്ഥാ, കർണ്ണന്റെ തല കൊയ്യുക! വെട്ടുക! വൈകരുത്! ദുര്യോധനന്റെ രാജ്യകാംക്ഷ മുടിക്കൂ!' അപ്രകാരംതന്നെ നമ്മുടെ യോദ്ധാക്കളും കർണ്ണനോട് വിളിച്ചുപറഞ്ഞു: 'ഏൽക്കൂ! അർജ്ജുനനെ വധിക്കൂ! പാണ്ഡവന്മാർ കാട്ടിൽപ്പോകട്ടെ!'

കർണ്ണൻ പിന്നെ ആദ്യമായി പത്തു ബാണങ്ങൾ പാർത്ഥനെ എതിർത്തെയ്തു. പാർത്ഥനും കക്ഷംനോക്കി പത്തു ബാണം കർണ്ണനിൽ എയ്തു. പരസ്പരം പൊന്നണിഞ്ഞ ബാണം കർണ്ണനും, അർജ്ജുനനും ചൊരിഞ്ഞു. അവർ പരസ്പരം ലാക്കുനോക്കി ഭീഷണമായി പാഞ്ഞണഞ്ഞു. ഉടനെ ഉഗ്രചാപനായ പാർത്ഥൻ കൈകളും ഗാണ്ഡീവവും, തുടച്ച് നാരാചം, നാളീകം, വരാഹകർണ്ണം, ക്ഷുരം, അർദ്ധചന്ദ്രം, അഞ്ജലികം എന്നീ ശരങ്ങൾ എയ്തു. രാജാവേ, പാർത്ഥൻ എയ്ത ശരങ്ങൾ പരന്നു ചിന്നി കർണ്ണന്റെ രഥത്തിലേക്ക്, സന്ധ്യാസമയത്തു കൂട്ടിലേക്കു പക്ഷികൾ തലതാഴ്ത്തിയെത്തുന്നമാതിരി പാഞ്ഞെത്തി. ഫൽഗുനൻ ചില്ലി വളച്ചു നോക്കി. കർണ്ണന്റെനേർക്കു എയ്ത ആ ശരങ്ങൾ, ശത്രുഘാതിയായ സൂതപുത്രൻ ശരങ്ങളാൽ ഗ്രസിച്ചു. പാർത്ഥൻ തുടർന്നെയ്ത ശരങ്ങളൊക്കെ ഗ്രസിച്ചുകൊണ്ടു നിന്നു.

ഉടനെ അർജ്ജുനൻ കർണ്ണനെ നോക്കി ശത്രുനാശനമായ മഹാസ്ത്രം, ആഗ്നേയാസ്ത്രം വിട്ടു. ഭൂമിയും ആകാശവും ദിക്കുകളും സൂര്യന്റെ മാർഗ്ഗവും മൂടി അത് എരിഞ്ഞു ജ്വലിച്ചു. അങ്ങനെ ഭീകരാകൃതിയാൽ അതു വിളങ്ങി. യോദ്ധാക്കളുടെ വസ്ത്രങ്ങളൊക്കെ തീപ്പിടിച്ചു. വസ്ത്രം കത്തിയവരൊക്കെ പരിഭ്രമിച്ചു പാഞ്ഞു. മുളംകൂട്ടിൽ തീപ്പിടിച്ചപോലെ ആളിക്കത്തലിന്റെ ഇരമ്പവും പൊട്ടിത്തെറിയുമുണ്ടായി. ഇങ്ങനെ പാർത്ഥന്റെ ശരംകൊണ്ട് തന്റെ പട മുഴുവൻ കത്തിക്കാളുന്നതു

കണ്ടപ്പോൾ കർണ്ണൻ അതിന്റെ നിവാരണത്തിന്നായി വരുണാസ്ത്രം പ്രയോഗിച്ചു. ആ പ്രതാപവാൻ പ്രയോഗിച്ച ആ ശരം ഉടനെതന്നെ അഗ്നിയെ കെടുത്തി. ശക്തനായ കർണ്ണൻ വരുണാസ്ത്രം വിട്ടതോടുകൂടി ആകാശത്തിൽ ഭയങ്കരമായി കാർമേഘപടലങ്ങൾ നിറഞ്ഞു. ദിക്കുകളൊക്കെ ഇരുട്ടിൽ മറഞ്ഞു. മലയിൽ മഴചൊരിയുമ്പോലെ ഭൂമിയിൽ വർഷപാതമുണ്ടായി. ഭൂമിയിൽ ജലപ്രവാഹമുണ്ടായി. അങ്ങനെ ആ മഴക്കാറുകൾ അത്യുഗ്രമായ അഗ്നിയെ ശമിപ്പിച്ചു. മേഘങ്ങൾ എല്ലാ ദിക്കുകളിലും നിറഞ്ഞു. ആകാശം മൂടുകയും ചെയ്തു. മേഘം പരത്തിയ ഇരുട്ടുകൊണ്ട് ദിക്കൊക്കെ മൂടിയപ്പോൾ ഒന്നും കാണുവാൻ വയ്യാതായി. ഉടനെ പാർത്ഥൻ വായവ്യാസ്ത്രംകൊണ്ടു മേഘങ്ങളെയൊക്കെ അടിച്ചു പറപ്പിച്ചു. പിന്നെ സുരേന്ദ്രന്നു പ്രിയതമവും, ഉഗ്രപ്രഭാവവുമായ അസ്ത്രം, വജ്രം, ഗാണ്ഡീവം, ഞാണ്, അമ്പ് എന്നിവയൊക്കെ ജപിച്ച് വൈരികൾക്ക് അപ്രധൃഷ്യനായ പാർത്ഥൻ കർണ്ണന്റെനേരെ വിട്ടു. ഉടനെ ക്ഷുരം, പ്രാഞ്ജലികം, അർദ്ധചന്ദ്രം, നാളീകം, നാരാചം, വരാഹകർണ്ണം എന്നിവയെല്ലാം അസംഖ്യമായി വജ്രോഗ്രതീക്ഷ്ണമായ ശരങ്ങൾ ഗാണ്ഡീവത്തിൽനിന്നും ഉതിരുവാൻ തുടങ്ങി. കഴുത്തൂവൽ കെട്ടിയ നിശിതശരജാലങ്ങൾ വലിയ ശക്തിയോടെ കർണ്ണനിൽച്ചെന്ന് ശരീരത്തിലെല്ലായിടത്തും മാത്രമല്ല കുതിരകൾ, വില്ല്, ചക്രം, നുകം, ധ്വജം എന്നിവയിലും പാഞ്ഞുകയറിക്കീറി. സൈന്യങ്ങൾ ഗരുഡനെപ്പേടിച്ച സർപ്പങ്ങൾ എന്നപോലെ ഭയപ്പെട്ടു. ശരം തറച്ചു ദേഹത്തിൽനിന്നു രക്തം ഒഴുകുന്ന കർണ്ണൻ ചൊടിച്ച് കണ്ണുരുട്ടി ഞാണൊലി മുഴങ്ങുമാറു വില്ലുലച്ച് ഭാർഗ്ഗവാസ്ത്രം പ്രയോഗിച്ചു. മഹേന്ദ്രാസ്ത്രത്തോടു മന്ത്രശക്തിയാൽ ചേർത്ത് പാർത്ഥൻ അയച്ച ശരങ്ങൾ കൂട്ടത്തോടെ കർണ്ണൻ എയ്തു നുറുക്കിവിട്ടു. അസ്ത്രംകൊണ്ട് അസ്ത്രത്തെ തകർത്ത് തേര്, ആന, കാലാൾ എന്നീ പടകളെയൊക്കെ അവൻ പോരിൽ മുടിച്ചു. ഭാർഗ്ഗവാസ്ത്രത്തിന്റെ പ്രതാപത്താൽ ആ സമർത്ഥമായ പോരാട്ടത്തിൽ പാഞ്ചാലരിൽ ശ്രേഷ്ഠരായ യോധന്മാരേയും, ക്രുദ്ധനായ കർണ്ണൻ ഗാഢമായി ശരമയച്ചു പീഡിപ്പിച്ചു. ചിരിച്ചുകൊണ്ടു കൃഷ്ണന്മാരുടെ നേരേയും ശരം വിട്ടു. കർണ്ണന്റെ ശരങ്ങൾകൊണ്ടു വേദനിക്കുന്ന പാഞ്ചാലരും, സോമകന്മാരും ക്രോധത്തോടെ കർണ്ണന്റെനേരെ ശരങ്ങൾ എയ്തു. കർണ്ണൻ അതാത് ശരങ്ങൾ അമ്പെയ്ത് അറുക്കുകയും, പാഞ്ചാലന്മാരുടെ ആന, തേര്, കുതിരക്കൂട്ടം എന്നിവ അമ്പെയ്തു പീഡിപ്പിച്ച് കൂട്ടത്തെയിട്ടു വിറപ്പിക്കുകയും ചെയ്തു.

കർണ്ണന്റെ ശരങ്ങൾ ഏറ്റവർ നിലവിളിച്ചു ഭൂമിയിൽ ശക്തനായ സിംഹം വധിച്ച ബലവാനായ ആനയെപ്പോലെ ചത്തുവീണു. സ്പർദ്ധിക്കുന്നു ശക്തരായ യോധമുഖ്യന്മാരെ, പാഞ്ചാലരിൽ തലവന്മാരെ, എയ്തുവീഴ്ത്തി. മഴ വർഷിച്ചുകൊണ്ടിരിക്കുന്ന മേഘംപോലെ ശരം വർഷിച്ചു കർണ്ണൻ വിളങ്ങി. 'കർണ്ണൻ ജയിച്ചു!', 'കർണ്ണൻ ജയിച്ചു!' എന്ന് അപ്പോൾ നിന്റെ ഭടന്മാർ കൈകൊട്ടിയാർത്തു. കൃഷ്ണാർജ്ജുനന്മാർ കർണ്ണന്നു പാട്ടിലായി എന്ന് എല്ലാവരും വിചാരിച്ചു. അന്യന്മാർക്കു സഹിക്കുവാൻവയ്യാത്ത രഥീന്ദ്രനായ കർണ്ണന്റെ വീര്യം അപ്രകാരം കണ്ടപ്പോൾ, പാർത്ഥൻ വിട്ട മഹാസ്ത്രത്തേയും കർണ്ണൻ പോരിൽ നശിപ്പിച്ചതു കണ്ടപ്പോൾ, അതിദീപ്തമായ ദൃഷ്ടിയോടുകൂടി അമർഷിയായ ഭീമൻ കൈരണ്ടും കൂട്ടിത്തിരുമ്മി, സത്യവാനായ ജിഷ്ണുവോട് സഹിക്കവയ്യാത്ത കോപത്തോടെ പറഞ്ഞു: 'ഇതെന്താണീക്കാണുന്നത്! അധർമ്മിയായ ഈ പാപി, സൂതപുത്രൻ, പോരിൽ ഊക്കോടെ പാഞ്ചാലരിൽ പല യോദ്ധാക്കളേയും നീ കാൺകെയല്ലേ കൊന്നൊടുക്കുന്നത് പാർത്ഥാ! മുമ്പേ ദേവന്മാർ, കാലകേയാസുരന്മാർ എന്നിവരെയൊക്കെ ജയിച്ചവനും, ശംഭുവിന്റെ പ്രശംസ വാങ്ങിയവനുമായ നിന്നെ സൂതപുത്രൻ പത്തു രഥാശുഗംകൊണ്ട് മുൻപിട്ടെയ്തത് എന്തുകൊണ്ടാണു കിരീടീ? നീ എയ്ത ബാണസമൂഹങ്ങളൊക്കെ അവൻ ഗ്രസിച്ചു എന്നത് ഓർക്കുമ്പോൾ എനിക്കു വലിയ അത്ഭുതം തോന്നുന്നു. എടോ അർജ്ജുനാ! നീ ദ്രൗപദി സഭയിൽ അനുഭവിച്ച പരിക്ളേശം ചിന്തിക്കൂ! പതിരെള്ളാണെന്നു പറഞ്ഞതും ചിന്തിക്കൂ! തീക്ഷ്ണങ്ങളും, കഠോരങ്ങളും, അസ്ഥിപിളരുന്നതുമായ കഠോരവാക്യങ്ങളെപ്പറഞ്ഞത്, പാപിയായ കർണ്ണൻ കൂസൽകൂടാതെ പറഞ്ഞത്, നീ ഓർക്കുന്നില്ലേ? അതൊക്കെ ഓർത്ത് പാപിയായ കർണ്ണനെ പടയിൽ കൊല്ലുക അർജ്ജുനാ! എന്താണു കാര്യത്തിൽ ഇങ്ങനെ ഉപേക്ഷ കാണിക്കുന്നത്? ഇപ്പോൾ ഉപേക്ഷ കാണിക്കേണ്ട കാലമല്ലല്ലോ! അന്നു ഖാണ്ഡവത്തിൽവെച്ച് അഗ്നിക്കു ഭക്ഷണം നല്കുവാൻ വേണ്ടി ഭൂതസമൂഹത്തെ ഏതു ധൈര്യം അവലംബിച്ചാണോ ജയിച്ചത്, ആ ധൈര്യം കൈക്കൊണ്ട് നീ കർണ്ണനെ വധിക്കുക! ഞാനും അവന്റെ ദേഹം ഗദയാൽ തല്ലിത്തകർക്കാം.' ഉടനെ കൃഷ്ണൻ പാർത്ഥനെ നോക്കി, തേരും, അസ്ത്രങ്ങളും തടുത്തുനിർത്തുന്നതു കണ്ട് പറഞ്ഞു: 'എടോ കിരീടീ, നിന്റെ അസ്ത്രത്തെയെല്ലാം അവൻ അസ്ത്രംകൊണ്ടു തന്നെ മർദ്ദിച്ചു നശിപ്പിച്ചുവല്ലോ! ഇതെന്താണ്? നീ മോഹിച്ചുപോയോ? കൗരവന്മാർ ഹർഷാരവംമുഴക്കുന്നതു നീ കേൾക്കുന്നില്ലേ? കർണ്ണന്നു മുമ്പേ വന്നവരെ നീ അസ്ത്രംകൊണ്ട് അവസാനിപ്പിച്ചത് ഓർക്കുന്നില്ലേ? യുഗംതോറും താമസാസ്ത്രത്തെ ഏതു ധൈര്യത്താൽ നീ വെന്നുവോ, ഏതു ധൈര്യത്താൽ രാക്ഷസൗഘത്തെ കൊന്നവോ, ദംഭോത്ഭവന്മാരായ അസുരന്മാരെ കൊന്നുവോ, ആ ധൈര്യമവലംബിച്ചു നീ കർണ്ണനെ ഉടനെ കൊല്ലുക! ശത്രുവായ അവന്റെ തല ക്ഷുരനേമിയാൽ, ഞാൻ തരുന്ന ഈ സുദർശനം കൊണ്ട്, കൊന്നുവിട്ടാലും! വജ്രത്താൽ ഇന്ദ്രൻ നമുചിയുടെ തല കൊയ്തതുപോലെ കർണ്ണന്റെ തല കൊയ്യൂ! കിരാതമൂർത്തിയായ ദേവനെ നീ ഏതൊന്നുകൊണ്ടാണോ പ്രീതിപ്പെടുത്തിയത്, ആ ധൈര്യത്തെ വീണ്ടും ഒന്നെടുത്ത് കൂട്ടത്തോടുകൂടി കർണ്ണനെ കൊന്നു വീഴ്ത്തുക! പിന്നെ കടലിനാൽ ചുറ്റപ്പെട്ട പുരം, ഗ്രാമം എന്നിവചേർന്ന പുഷ്ടമായ പാരിടത്തെ, ശത്രുക്കളെക്കൊന്ന് രാജാവിന്നു നല്കുക. അങ്ങനെ അതുല്യമായ കീർത്തി നീ സമ്പാദിക്കുക!"

സഞ്ജയൻ പറഞ്ഞു: "വമ്പനായ അർജ്ജുനൻ കൃഷ്ണൻ പറഞ്ഞതു കേട്ടു. വൃകോദരനും കൃഷ്ണനും പറഞ്ഞതു കേട്ടപ്പോൾ അർജ്ജുനൻ തന്റെ തത്വത്തെ എല്ലാം സ്മരിച്ചു. തന്റെ അവതാരത്തിന്നുള്ള കാരണം അർജ്ജുനൻ സ്മരിച്ച് കൃഷ്ണനോടു പറഞ്ഞു: 'കേശവാ, ഞാൻ അത്യുഗ്രമായ ശരം എടുക്കാം. ലോകക്ഷേമത്തിന്നുവേണ്ടി, കർണ്ണവധത്തിന്നും വേണ്ടി, ഞാൻ എടുക്കാം. അങ്ങയും, ദേവന്മാരും, ബ്രഹ്മാവും, ശിവനും, മറ്റു ബ്രഹ്മജ്ഞാനികളും സമ്മതിച്ചാലും!' എന്നു പറഞ്ഞ് സവ്യസാചി മഹാത്മാവായ ബ്രഹ്മാവിനെ കൈകൂപ്പി ഉത്തമവും അശക്യവുമായ ബ്രഹ്മാസ്ത്രം എടുത്ത് തന്റെ മനസ്സുകൊണ്ട് അധീനമാക്കി പ്രയോഗിച്ചു. ആ ബ്രഹ്മാസ്ത്രത്തേയും കർണ്ണൻ പൊക്കിക്കളഞ്ഞു. മഴപെയ്യുന്ന കാർമേഘംപോലെ ശരവർഷം ചൊരിഞ്ഞു. കിരീടി വിട്ട ആ അസ്ത്രം കർണ്ണൻ പോരിൽ മുടിച്ചതു കണ്ടപ്പോൾ അമർഷംകൊണ്ടു ജ്വലിച്ച്, ചൊടിച്ച് ഭീമൻ സത്യസ്ഥനായ അർജ്ജുനനോടു പറഞ്ഞു: 'ജനങ്ങൾ പറയുന്നു, ഭവാന് അധീനമാണ് മഹാബ്രാഹ്മമായ മഹസ്ത്രം എന്ന്. ഇനി വേറെ ഒന്നു തൊടുക്കൂ സവ്യസാചി!' ഭീമൻ പറഞ്ഞതു കേട്ടപ്പോൾ അർജ്ജുനൻ അപ്രകാരം മറ്റൊരസ്ത്രം വില്ലിൽ ചേർത്തു. ഉടനെ ദിക്കുകളും, വിദിക്കുകളും ആ മഹത്തായ തേജസ്സുകൊണ്ടു മൂടി. ഗാണ്ഡീവത്തിൽനിന്നു മുക്തമായ, ഉഗ്രവും, ഭുജംഗകല്പവുമായ, സൂര്യാംശുക്കൾപോലുള്ള ശരങ്ങൾകൊണ്ട് എല്ലായിടത്തും പ്രകാശിച്ചു ആ ഭാരതശ്രേഷ്ഠൻ വിടുന്ന ആയുധങ്ങൾകൊണ്ട് പൊൻകെട്ടുള്ള നൂറുനൂറു ശരങ്ങൾകൊണ്ട്, കർണ്ണന്റെ രഥം ക്ഷണം കൊണ്ടു മൂടി. യുഗാന്ത ത്തിലെ സൂര്യന്റെ അഗ്നിതുല്യമായ രശ്മികളാലെന്നപോലെ ജ്വലിപ്പിച്ചു ഉടനെ വളരെ ശൂലങ്ങളും, മഴുക്കളും, ചക്രങ്ങളും, നാരാചങ്ങളും, ഘോരഘോരങ്ങളായി പുറപ്പെടുകയും, സൈന്യങ്ങളെ ദഹിപ്പിക്കുകയും, സൈന്യങ്ങൾ അതു കണ്ട് അമ്പരന്നു പായുകയും ചെയ്തു. ഒരുത്തന്റെ തല യുദ്ധത്തിൽ അറ്റു. എന്നാൽ അവൻ അത് അറിഞ്ഞില്ല. മറ്റൊരുത്തന്റെ കൈ തട്ടിയപ്പോൾ അറ്റുനിന്നിരുന്ന തല ഭൂമിയിൽ വീണു. ഇതു കണ്ടു പേടിച്ച് അവനും

മരിച്ചുവീണു. ഇതെല്ലാം കണ്ട് അടുത്തു നില്ക്കുന്നവനും പേടിച്ചു മരിച്ചു.

ആനത്തുമ്പിപോലെ കൈയുള്ള മറ്റൊരുത്തന്റെ വാൾപിടിച്ച കൈ അറ്റുവീണു. മറ്റൊരുത്തന്റെ പരിചയെടുത്ത ഇടംകൈ ക്ഷുരംചെന്ന് ഏറ്റ് അറ്റുവീണു. ഇപ്രകാരം യോധശ്രേഷ്ഠന്മാരെയെല്ലാം ഒപ്പം ആ സവ്യസാചി ധ്വംസിച്ചു. ശരീരം അറുത്തു വീഴ്ത്തുന്ന കഠോരമായ ശരങ്ങളാൽ കൗരവസൈന്യത്തെ ഒടുക്കി. യുദ്ധത്തിൽ അപ്രകാരംതന്നെ കർണ്ണനും അസംഖ്യം വിശിഖങ്ങൾ ചൊരിഞ്ഞ് ഘോഷത്തോടെ പാണ്ഡവന്റെ നേരെ ചെന്ന് മേഘം മാരിവർഷം തൂകുന്നതു പോലെ ശരങ്ങൾ ചൊരിഞ്ഞു. അവൻ ഭീമനേയും കൃഷ്ണനേയും മുമ്മൂന്നു ശരങ്ങൾ ശക്തിയോടെ എയ്ത് ഘോരമായ വിധത്തിൽ സിംഹനാദം മുഴക്കി.

കർണ്ണന്റെ ബാണങ്ങൾ ഏറ്റ് കിരീടി ഭീമനേയും കൃഷ്ണനേയും നോക്കി. അതുകണ്ട് സഹിക്കാതെ പാർത്ഥൻ പത്തും എട്ടും ശരങ്ങൾ തൊടുത്തു. ഉടനെ സുശേഷണനെ ഒരു ശരമെയ്തു, ശല്യനെ നാലു ശരമെയ്തു, കർണ്ണനെ മൂന്നു ശരമെയ്തു. ആഞ്ഞെയ്ത് പത്തു ശരങ്ങൾകൊണ്ട് പൊൻചട്ടയിട്ട സഭേശനെ വധിച്ചു. ആ രാജപുത്രൻ തലയറ്റ്, കൈപോയി, സുതനും കുതിരകളും ചത്ത്, കൊടിയറ്റ്, വില്ലറ്റ്, മരിച്ചു തേരിൽനിന്ന് താഴെ, മഴുവിന്റെ വെട്ടേറ്റ മരംപോലെ വീണു!

ഉടനെ കർണ്ണന്റെ ദേഹത്തിൽ മൂന്നും എട്ടും ശരങ്ങൾ, രണ്ടും നാലും പത്തും ശരങ്ങൾ, അങ്ങനെ ആഞ്ഞെയ്തു. നാനൂറ് ആനകളേയും, എണ്ണൂറ് തേരും അർജ്ജുനൻ തകർത്തു വീഴ്ത്തി. ആയിരം സാദികളുള്ള കുതിരകളേയും, എണ്ണായിരം കാലാൾപ്പടയേയും വീഴ്ത്തി. അമ്പെയ്ത് തേര്, കേതു, കുതിരകൾ എന്നിവയോടുകൂടിയ സൂതപുത്രനായ കർണ്ണന്റെ തേരും മൂടിവിട്ടു. അർജ്ജുനൻ കൊന്നൊടുക്കുന്ന കൗരവന്മാർ കർണ്ണന്ന് ചുറ്റുമായി വിളിച്ചാർത്തു. 'ശരങ്ങൾ എയ്ത് അർജ്ജുനനെ വധിക്കുക! അമ്പെയ്ത് കുരുസൈന്യത്തെ മുടിക്കുന്ന അർജ്ജുനനെ വധിക്കുക!' ഇപ്രകാരം പ്രേരിപ്പിക്കപ്പെടുന്ന കർണ്ണൻ ഏറ്റവും കിണഞ്ഞ് വളരെ ബാണങ്ങൾ വീണ്ടും ചൊരിഞ്ഞു അവൻ പാണ്ഡവപാഞ്ചാലസൈന്യങ്ങളെ മർമ്മം കീറി രക്തം കുടിച്ച് കൊന്നു. ആ സർവ്വധാനുഷ്കവരിഷ്ടന്മാർ, ഏറ്റവും ശൂരന്മാരായ മഹാരഥന്മാരും ശത്രുക്കളോട് പോരാടുന്നതിൽ സമർത്ഥന്മാരുമായിരുന്നു. അവരെല്ലാം കർണ്ണാസ്ത്രമേറ്റ് മൃതിയടഞ്ഞു അങ്ങനെ ശത്രുസൈന്യങ്ങൾ മഹാസ്ത്രമെയ്തു പരസ്പരം മുടിച്ചുകൊണ്ടു നിന്നു.

ഇങ്ങനെ പൊരിഞ്ഞ യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾ പൊന്നണിഞ്ഞ ചട്ടയിട്ട് യുധിഷ്ഠിരൻ അവിടെ എത്തി. മന്ത്രൗഷധങ്ങളാൽ വേദന മാറിയവനും, ശരങ്ങളെ നീക്കം ചെയ്ത് മുറിവുകൾ പൊറുപ്പിക്കപ്പെട്ടവനും, ശ്രേഷ്ഠന്മാരായ സുഹൃത്തുക്കളാലും വൈദ്യന്മാരാലും ചികിത്സിച്ച് ശുശ്രൂഷിച്ച് രുജമാറിയവനുമായ യുധിഷ്ഠിരരാജാവ് അതിവേഗത്തിൽ കർണ്ണാർജ്ജുനന്മാർ തമ്മിലുള്ള പോരാട്ടം കാണുവാൻ യുദ്ധരംഗത്തിലെത്തി. ആ പോരിൽ ധർമ്മരാജാവ് വന്നതു കണ്ടപ്പോൾ എല്ലാ ഭൂതങ്ങളും സന്തോഷിച്ച് രാഹുവിന്റെ ഗ്രാസത്തിൽനിന്നു വിട്ട പൂർണ്ണചന്ദ്രൻ തെളിഞ്ഞുയർന്നുവരുന്നത് കാണുമ്പോളെന്നപോലെയുള്ള സന്തോഷം എല്ലാവർക്കുമുണ്ടായി. ശത്രുഘ്നരും ശൂരവരിഷ്ഠമുഖ്യരുമായ കർണ്ണാർജ്ജുനന്മാർ തമ്മിൽ പൊരുതുന്നത് കാണുവാൻ വാഹനങ്ങളെ നിർത്തി ആകാശത്തിലുള്ളവരും ഭൂമിയിലുള്ളവരും സഞ്ചരിക്കാതെ നിന്നു.

അപ്പോൾ ധനുസ്സിന്റെ ഞാണിന്റേയും കരതലത്തിന്റേയും ഘോഷത്തോടെ ശരങ്ങൾ എയ്യുന്ന ശബ്ദം മുഴങ്ങി. തമ്മിൽത്തമ്മിൽ മുഖ്യമായ ശരങ്ങൾ എയ്ത് കർണ്ണാർജ്ജുനന്മാരുടെ യുദ്ധം ഘോരമായി. ഉടനെ വലിയ ശക്തിയോടെ ആഞ്ഞുവലിക്കുന്ന സമയത്ത് പാർത്ഥന്റെ വില്ലിന്റെ ഞാണ് മുറിഞ്ഞു. ആ സമയത്ത് സൂതപുത്രൻ നൂറ് ക്ഷുദ്രകങ്ങളാൽ പാർത്ഥനെ മൂടി. ഉറയൂരിയ പാമ്പിനെപ്പോലെ ശോഭിക്കുന്നതും കൂർത്തതും മെഴുക്കിട്ടതും ചിറകുളളതുമായ അറുപത് നാരാചങ്ങളാൽ കൃഷ്ണന്റെ ദേഹം പിളർന്നു. ഇതു കണ്ടതോടോകൂടി സോമകന്മാർ പേടിച്ചോടി.

കൂരമ്പുകൾ വിട്ട് അവർ ആകാശത്ത് മഴക്കാർ സൂര്യനെ എന്നപോലെ മൂടി. പാഞ്ഞ് തന്റെ നേരെ എതിർത്ത് എത്തുന്നവരെ കർണ്ണൻ വളരെ ശരങ്ങൾ എയ്തു തടുത്തുനിർത്തി. അസ്ത്രങ്ങളാൽ എല്ലാ അസ്ത്രങ്ങളേയും തടുത്തു. അനേകം തേർകൂട്ടത്തേയും ആനകളേയും കുതിരകളേയും ഹനിച്ചു. അപ്രകാരംതന്നെ അനവധി യോഗ്യരായ യോദ്ധാക്കളേയും കർണ്ണൻ കൊന്നു. കർണ്ണന്റെ ശരങ്ങൾ ഏറ്റ് ഉടൽ കീറി നിലവിളിച്ച്, ക്രുദ്ധനായ സിംഹം വധിച്ച ബലമേറിയ കുതിരക്കൂട്ടമെന്നപോലെ, അവർ ചത്തുവീണു. ഇങ്ങനെ കർണ്ണാർജ്ജുനന്മാർ പോരാടുമ്പോൾ അതിനിടയിൽ ശക്തരായ പാഞ്ചാലരും മറ്റുള്ളവരും ഉലഞ്ഞ് കർണ്ണന്റെ ശരങ്ങൾ ഏറ്റു ചത്തുവീണു.

നിന്റെ കൂട്ടർ വലിയ ജയം കിട്ടി എന്നു പറഞ്ഞു കൈകൊട്ടിയാർക്കുകയും, സിംഹനാദം മുഴക്കുകയും ചെയ്തു. ആ വലിയ ബഹളപ്പോരിൽ കർണ്ണൻ കൃഷ്ണാർജ്ജുനന്മാരെ അടക്കിക്കളഞ്ഞു എന്ന് അവർ വിചാരിച്ചു. പിന്നെ വില്ലിന്റെ ഞാണ് അതിവേഗത്തിൽ ഉലച്ച് കർണ്ണൻ വിട്ട ശരങ്ങളെല്ലാം തകർത്തു. കർണ്ണന്റെ ശരമേറ്റ് മുറിപ്പെട്ട അർജ്ജുനൻ ക്രുദ്ധനായി കുരുക്കളിൽ ശക്തിയായി ആക്രമണം നടത്തി. ഞാണു തേച്ച് കൈയുറയിന്മേലടിച്ച് അവിടെ ബാണങ്ങൾകൊണ്ട് അന്ധകാരം സൃഷ്ടിച്ചു. ക്ഷണത്തിൽ ശല്യൻ, കർണ്ണൻ എന്നിവരേയും കിരീടി ബാണങ്ങൾ ഒപ്പം എയ്തു.

അപ്പോൾ പക്ഷികൾ ആകാശത്തിൽ പറന്നില്ല. എന്തുകൊണ്ടെന്നാൽ ആ അസ്ത്രങ്ങൾ പരന്നതോടെ ആകാശത്ത് ഇരുട്ടു വർദ്ധിച്ചു. ആ സമയത്ത് ദേവന്മാർ സുരഭിലകുസുമങ്ങളുടെ സൗരഭ്യം അവിടെ വിതറി സുഗന്ധവാഹിയായ മാരുതൻ മന്ദം സഞ്ചരിച്ചു. ശല്യന്റെ ദേഹത്തിൽ ചട്ടയിൽ പത്തു ബാണം വിട്ട് പാർത്ഥൻ ചിരിച്ചു. കർണ്ണന്റെ മേൽ പന്ത്രണ്ടു ശരങ്ങൾ വിട്ടു. പിന്നെ അതിവേഗത്തിൽ ഏഴു ബാണങ്ങളും എയ്തു. ധനഞ്ജയന്റെ വില്ല് വർഷിക്കുന്ന കഠോരവേഗമായ ശരസഹസ്രങ്ങൾ ഏറ്റ് പിളർന്ന മെയ്യോടുകൂടി കർണ്ണൻ വില്ലുമായി, ശ്മശാനത്തിൽ ഘോരമായ സന്ധ്യാസമയത്ത് രക്തസിക്താംഗനായി നൃത്തം ചെയ്യുന്ന സംഹാരരുദ്രനെപ്പോല വിളങ്ങി.

ഉടനെ സുരേന്ദ്രതുല്യനായ കിരീടിയെ മൂന്നു ശരങ്ങളെയ്ത് കർണ്ണൻ പിളർന്നു. എരിതീപോലെ ജ്വലിക്കുന്ന, പാമ്പുപോലെയുളള അഞ്ചു ശരങ്ങൾ കൃഷ്ണനെ വധിക്കുവാനും വിട്ടു. പൊൻകെട്ടുള്ള ശരങ്ങൾ കൃഷ്ണന്റെ ചട്ടകീറി കടന്നുപോയി. മറുപുറം തുളഞ്ഞ് അതു ഭൂമിയിൽച്ചെന്ന് പൂണ്ടുകയറി. രക്തത്തിൽ കുളിച്ച് കർണ്ണന്റെ അടുത്തേക്കുതന്നെ തിരിച്ചുപോയി. ആ ബാണം അഞ്ചുപത്ത് ഭല്ലംകൊണ്ടു മൂന്നായി ഖണ്ഡിച്ച് കിരീടി ഭൂമിയിൽ വീഴ്ത്തി. തക്ഷകപുത്രന്മാരെപ്പോലെ ശോഭിച്ചിരുന്നു ആ ശരങ്ങൾ.

ഉടനെ കിരീടി ക്രോധത്താൽ ജ്വലിച്ചു. ഉണക്കക്കാട്ടിൽ തീപിടിച്ചതുപോലെ കിരീടി ജ്വലിച്ചു. കർണ്ണൻ വിട്ട സർപ്പബാണങ്ങളേറ്റ് കൃഷ്ണന്റെ ദേഹം കീറിയതു കണ്ട് അർജ്ജുനൻ പൊറുത്തില്ല. ഉടനെ ശരീരം തകർക്കുന്ന ശരങ്ങൾ കർണ്ണംവരെ വലിച്ച് കർണ്ണനെ മർമ്മത്തിൽ എയ്തു. അതേറ്റ് കർണ്ണൻ ഇണ്ടലോടെ കുലുങ്ങി, എങ്കിലും ആ ധീരൻ ധൈര്യം വിടാതെ നിന്നു. ശരൗഘംകൊണ്ട് ദിക്കുകളും വിദിക്കുകളും, സൂര്യന്റെ ശോഭയും, കർണ്ണന്റെ തേരും, പാർത്ഥൻ ക്രോധിച്ചപ്പോൾ കാണാതെയായി; മൂടൽമഞ്ഞിൽ മറഞ്ഞ ആകാശം പോലെയായി.

ചക്രം കാക്കുന്നവരും പാദം കാക്കുന്നവരും മുൻപിൽ നില്ക്കുന്നവരും പിൻപുറം കാക്കുന്നവരും ഇങ്ങനെ ദുര്യോധനന്റെ ബഹുമതിക്കു പാത്രമായ വമ്പന്മാരും മുമ്പന്മാരുമായി പോരാടിയ കുരുശ്രേഷ്ഠരായ രണ്ടായിരം ഭടന്മാരെ സവ്യസാചി

രഥങ്ങളോടും, സൂതന്മാരോടും, കുതിരകളോടുംകൂടി ക്ഷണത്തിൽ കൊന്നൊടുക്കി. മറ്റുള്ളവർ അതിവേഗത്തിൽ കർണ്ണനെ വിട്ട് ഓടിക്കളഞ്ഞു. നിന്റെ പുത്രന്മാരും മറ്റു കൗരവന്മാരും ചത്തവരേയും, പിതാക്കന്മാരേയും, പുത്രന്മാരേയും വിട്ട് ഓടിക്കളഞ്ഞു. അങ്ങനെ സൈന്യങ്ങളൊക്കെപ്പാഞ്ഞ് ദിക്കുകൾ ശൂന്യമായിക്കണ്ടിട്ടും കർണ്ണൻ നടുങ്ങിയില്ല. അവൻ അർജ്ജുനന്റെ നേരെ പാഞ്ഞുകയറി എതിർത്തു നില്ക്കുകതന്നെ ചെയ്തു!"

**90. കർണ്ണന്റെ രഥചക്രം ഗ്രസിക്കപ്പെടുന്നു –** സഞ്ജയൻ പറഞ്ഞു: "ശരങ്ങൾ എത്തുന്ന ദൂരംവിട്ട് അകലെപ്പോയി നില്ക്കുന്ന കുരുക്കൾ, അണിതെറ്റി ഓടിപ്പോയ കുരുക്കൾ, മിന്നൽപ്രകാശത്തിൽ ചുറ്റും ധനഞ്ജയന്റെ ശരങ്ങൾ കണ്ടു. ആകാശത്തിലെത്തുന്ന അർജ്ജുനന്റെ ശരങ്ങൾ കർണ്ണൻ കടുത്ത ശരങ്ങൾ എയ്ത് തകർത്തു. ക്രോധത്തോടുകൂടി പാർത്ഥൻ കടുത്ത യുദ്ധത്തിൽ കർണ്ണന്റെ നേരെ അയച്ച ശരങ്ങൾ ഉയർന്ന് കൗരവന്മാരെ പൊരിച്ചു സ്വർണ്ണപുംഖങ്ങളായ ശരങ്ങൾ പോർക്കളത്തിൽ പരന്നു.

കർണ്ണൻ ദൃഢമായ ഞാണിൽ കടുത്ത ഘോഷത്തോടെ വില്ലിട്ടുലച്ചു ശരങ്ങൾ വർഷിച്ചു. രാമൻ പഠിപ്പിച്ച മഹത്വത്തോടെ ശത്രുഞ്ജയമായ അഥർവ്വണമഹത്വംകൊണ്ട് അർജ്ജുനന്റെ ശരങ്ങളെ ചുട്ടുമുടിച്ച് പാർത്ഥന്റെ നേരേയും ശരങ്ങൾ വർഷിച്ചു.

അങ്ങനെ പോരാട്ടം വലുതായി വന്നു. അവർ പരസ്പരം ആഞ്ഞ്, ശരങ്ങളാൽ ഏറ്റ്, കൊമ്പുകൊണ്ടു കുത്തുന്ന ആനകൾപോലെ പോരാടി.

പിന്നെ മഹാസ്ത്രങ്ങൾ നിരന്നു. സൂര്യൻ മറഞ്ഞു. ദിക്കൊക്കെ ഇരുട്ടിൽ മുഴുകി അദൃശ്യമായി. നിരന്തരം ആകാശത്തു വിടുന്ന ശരങ്ങളാൽ ദിക്കുകളൊക്കെ മറഞ്ഞു. ഉടനെ മഹത്തായ ബാണസമൂഹം കുരുസോമകന്മാർ പടർന്നതായിക്കണ്ടു. ബാണാന്ധകാരം വല്ലാതെ വർദ്ധിച്ചപ്പോൾ മറ്റൊന്നുംതന്നെ വരുന്നതായിക്കണ്ടില്ല. ബാണങ്ങൾ തൊടുത്തും, എല്ലായ്പോഴും ശരങ്ങൾ അയച്ചും യുദ്ധമാർഗ്ഗം വിചിത്രമായി പരപ്പിൽ ആ കൃതാസ്ത്രന്മാരായ ധനുർദ്ധരശ്രേഷ്ഠന്മാർ കാണിച്ചു. ഇങ്ങനെ അവർ പാർത്തട്ടിൽ പോരാടുന്ന സമയത്ത് ചിലപ്പോൾ സൂതപുത്രൻ മേലെ, ചിലപ്പോൾ പാർത്ഥൻ മേലെ, വീര്യാസ്ത്രസമ്പത്തിന്റെ ബലംകൊണ്ടും ലാഘവംകൊണ്ടും ഇങ്ങനെ ഏറ്റക്കുറവും അവരിൽ കാണപ്പെട്ടു.

ഇപ്രകാരം അവർ ലാക്കുനോക്കിപ്പൊരുതുന്ന ആ യുദ്ധം കണ്ട് സഹിക്കാതെ എല്ലാവരും അത്ഭുതപ്പെട്ടു നോക്കിനിന്നു. ആകാശത്തിൽ നില്ക്കുന്ന ദേവന്മാർ കർണ്ണാർജ്ജുനന്മാരെ വാഴ്ത്തി 'ഹേ കർണ്ണാ! നന്ന്! ഹേ അർജ്ജുനാ! നന്ന്!' എന്നുള്ള അഭിനന്ദനവാക്കുകൾ മുഴങ്ങി. എല്ലാവരും ഹർഷിച്ചു കൂട്ടമായി പ്രീതിയോടെ പറഞ്ഞു.

ആ യുദ്ധത്തിൽ തേര്, ആന, കുതിര എന്നിവയേല്ക്കെ അവയുടെ പാദാഘാതമേറ്റ് ഭൂമി പിളർന്നു. പാതാളഭാഗത്തു കിടക്കുന്ന അശ്വസേനൻ പാർത്ഥനുമായി വൈരമുള്ളവനാണ്. മുമ്പെ ഖാണ്ഡവദാഹത്തിൽനിന്നു മുക്തനായി, ചൊടിച്ച് ഭൂമിയിൽ ഇരിക്കുകയായിരുന്ന ആ നാഗവീരൻ ക്ഷണത്തിൽ വന്നേറ്റു. ഖാണ്ഡവത്തിൽ തന്റെ മാതാവിനെ കൊന്നതിൽ അവന്ന് അർജ്ജുനനോടു വൈരമുണ്ടായിരുന്നു. ഗതിവേഗത്തോടെ അവൻ മേല്പോട്ടു പൊങ്ങി. കർണ്ണാർജ്ജുനന്മാർ പൊരുന്നതു കണ്ടു,'ഇതുതന്നെ അവസരം. ദുഷ്ടനായ അർജ്ജുനന്റെനേരെ വൈരം കാട്ടുവാൻ'എന്നു കരുതി കർണ്ണന്റെ ആവനാഴിയിൽ കയറി ബാണമായി ഇരുന്നു.

മഹാസ്ത്രജാലാകുലമായ വിധത്തിൽ യുദ്ധം ഭയങ്കരമായി നടന്നു. കർണ്ണാർജ്ജുനന്മാർ ശരവർഷംകൊണ്ട് ആകാശം മൂടി. ഉടനെ മഹത്തായ ബാണജാലം പടർന്ന് കുരുസോമകന്മാർ കണ്ടു. മറ്റൊന്നും അവർ കണ്ടില്ല. ബാണാന്ധകാരം എങ്ങും പരന്നിരുന്നു.

പിന്നെ സർവ്വലോകധനുർദ്ധരന്മാരായ പുരുഷവ്യാഘ്രന്മാർ,പോരിൽ നോക്കിക്കണ്ട വീരന്മാർ, യുദ്ധംകൊണ്ടു തളർന്നതായി കണ്ടു. വാനിൽനിന്ന് അപ്സരസ്ത്രീകൾ ആലവട്ടം വീശി, നല്ല ചന്ദനച്ചാർ തളിച്ചു വെൺചാമരകൾ വീശി. ശക്രനും അർക്കനും അദൃശ്യകരാബ്ജങ്ങൾകൊണ്ട് അവരുടെ വിയർപ്പു പൊടിഞ്ഞ മുഖം തുടച്ചുകൊണ്ടു നിന്നു. ഇങ്ങനെ ആവേശഭരിതരായി നില്ക്കുന്ന സമയത്ത് കർണ്ണാർജ്ജുനന്മാർ തളർന്നു പോയതായി കണ്ടു. അവരെ ദേവന്മാർ ശീതോപചാരങ്ങളാൽ ഉപചരിച്ചു.

പാർത്ഥബാണങ്ങളാൽ അഭിതപ്തനായ കർണ്ണൻ പാർത്ഥനേക്കാൾ മെച്ചം നേടാതിരിക്കെ, വീരനായ അവൻ ശരംകൊണ്ടു ദേഹംകീറിയ കർണ്ണൻ, ഒറ്റയ്ക്കുള്ള ശരത്തിൽ ഒന്ന് അയയ്ക്കുവാൻ തിരുമാനിച്ചു.

ഉടനെ കർണ്ണൻ രിപുഘാതിയും, ജ്വലിക്കുന്നതും, സർപ്പമുഖവുമായ ശരമെടുത്തു വളരെ രൗദ്രവും, മെഴുക്കിട്ട് അർജ്ജുനന്നുവേണ്ടി കരുതിവെച്ചിരിക്കുന്നതും, ചന്ദനധൂളിപൂശി മെത്തയ്ക്കുള്ളിൽ സൂക്ഷിച്ചുവെച്ചിരുന്നതും, ശോഭിക്കുന്ന പൊന്മയമായ തൂണിയിൽ കരുതിവെച്ചിരിക്കുന്നതും, ശോഭയേറിയതും, കടുതിഗ്മമന്യുവുമായ ആ സർപ്പശരത്തെ എടുത്ത് വില്ലിൽ വെച്ചു. കർണ്ണംവരെ ആഞ്ഞുവലിച്ച്, കർണ്ണൻ ആ ഐരാവതവംശജാതനായ സർപ്പത്തെ ധനഞ്ജയന്റെ ശിരസ്സറുക്കുവാൻ വിട്ടു. ഉടനെ അത്ഭുതം! ദിക്കെല്ലാം ജ്വലിച്ചു. ആകാശവും പ്രശോഭിച്ചു. കഠോരമായ ഒരു കൊള്ളിമീൻപോലെ അതു പുറത്തുചാടി. വില്ലിന്മേൽ നാഗാസ്ത്രത്തെ വെച്ചതു കണ്ടപ്പോൾ ഹാ! ഹാ! എന്ന് ഇന്ദ്രാദികളായ ദേവന്മാർ ആർത്തു. ആ സായകത്തിന്റെ ചേർച്ചകൊണ്ട് അതിൽ ഒരു നാഗം ഉൾപ്പെട്ട കഥ കർണ്ണൻ അറിഞ്ഞില്ല.

അമ്പുതൊടുത്ത കർണ്ണനെ നോക്കി ശല്യൻ പറഞ്ഞു: 'കർണ്ണാ! ഈ ശരം കഴുത്തിൽ കൊള്ളുകയില്ല. ശിരസ്സറുക്കുന്ന വിധമുള്ള അമ്പുനോക്കി തൊടുക്കുക.' ഉടനെ സൂതപുത്രൻ ക്രോധോദ്ദീപ്തനായി മഹാശക്തനായ ശല്യനോടു പറഞ്ഞു: 'രണ്ടുപ്രാവശ്യം അമ്പു തൊടുക്കുക എന്നത് കർണ്ണൻ ചെയ്യുകയില്ല എന്റെ തരക്കാർക്കു വഞ്ചനായുദ്ധമില്ലെന്നു ധരിക്കൂ! ശല്യാ! എന്നു പറഞ്ഞ് ഏറെക്കാലമായി വെച്ചു പൂജിച്ചിരുന്ന ആ ശരം കർണ്ണൻ ആഞ്ഞെയ്തുവിട്ടു 'അർജ്ജുനാ! നീ ചത്തു!' എന്നു വെമ്പോലോടെ അവൻ പറഞ്ഞുപോയി! വൃഷൻ വിട്ടതായ ആ ശരം ഘോരമായ വഹ്നിക്കും ദിനേശനും എതിരായ ശോഭയോടെ ഭയങ്കരമായി ചീറിക്കുതിച്ച് ഞാണു വിട്ട് ആകാശത്ത് സീമന്തരേഖയുണ്ടാക്കി ഉഗ്രമായ രൂപത്തിൽ പാഞ്ഞു. എരിഞ്ഞെത്തുന്ന ശരം കണ്ട് കൃഷ്ണൻ ത്വരയോടെ കളിയായി ആ രഥം കാലുകൊണ്ട് ഒന്ന് അമർത്തു. രഥം പെട്ടെന്നു നാലു വിരൽ താണു. കൃഷ്ണന്റെ കാലുകൊണ്ട് അമർത്ത ഉടനെ പൊൻകോപ്പണിഞ്ഞ വെള്ളക്കുതിരകൾ മുട്ടുകുത്തി.

കർണ്ണൻ തൊടുത്ത നാഗാസ്ത്രം കണ്ട് മഹാബലനായ മാധവൻ ഊക്കോടെ കാലുകൊണ്ടു തേർത്തട്ട് അമർത്തിപ്പോൾ, മന്നിൽ തേർ ഒന്നമർന്നപ്പോൾ, കുതിരകൾ മുട്ടുകുത്തി! അപ്പോൾ ആകാശത്തു കടുത്ത ഘോഷമുണ്ടായി! മധുദ്വേഷിയുടെ ഉചിതമായ കർമ്മത്തിൽ അഭിനന്ദനഘോഷങ്ങൾ പൊങ്ങി! ദിവ്യമായ വാക്കുകളും ദിവ്യമായ പുഷ്പങ്ങളും ഉതിർന്നു! സിംഹനാദങ്ങൾ മുഴങ്ങി. ആ തേർത്തടം മാധവന്റെ പ്രയത്നത്താൽ ഭൂമിയിൽ അമർന്നപ്പോൾ, ധനഞ്ജയന്റെ ശിരസ്സിൽ വിളങ്ങുന്ന കിരീടം, ഭൂമിയിലും ആകാശത്തും വരുണ ലോകത്തും ഒരുപോലെ പേരുകേട്ട കിരീടം, നാഗാസ്ത്രം എയ്യുന്നതിലുള്ള കടുത്ത യത്നം കൊണ്ടും കോപംകൊണ്ടും കർണ്ണൻ തകർത്തു കളഞ്ഞു.

ദിനേശനെപ്പോലേയും, ചന്ദ്രനെപ്പോലെയും, അഗ്നിയെപ്പോലെയും പ്രശോഭിക്കുന്നതും, സ്വർണ്ണവും, മുത്തും, രത്നവും, മണിയും പതിച്ചിട്ടുള്ളതും, ഇന്ദ്രന്നുവേണ്ടി ഇന്ദ്രൻ ചെയ്ത തപസ്സുകൊണ്ട് സ്വയംഭൂവായ വിഭു താനെ തീർത്തതും, വളരെ വില

പിടിച്ചതും, ശത്രുക്കൾക്കു ഭയമുണ്ടാക്കുന്നതും, തലയിൽ ധരിക്കുന്നവന്നു സുഖവും സുഗന്ധവും നൽകുന്നതും, സുരാധീശ്വരൻ സുരവൈരികളെ കൊന്ന കാലത്ത് സന്തോഷം അർജ്ജുനന്നു നല്കിയതും, ശിവനും, വരുണനും, ഇന്ദ്രനും, കുബേരനും, പിനാകം, പാശം, അശനി എന്നീ സായകങ്ങൾകൊണ്ട് സുരോത്തമന്മാർ തകർക്കാത്തതുമായ ആ ഉത്തമകിരീടത്തെ വൃഷൻ നാഗാസ്ത്രത്താൽ തകർത്തുകളഞ്ഞു. മഹാദുഷ്ടനായ കർണ്ണന്റെ പ്രയത്നം നിഷ്ഫലമായി. അവൻ വിട്ട ശരം കിരീടത്തിൽ മാത്രമാണ് ഏറ്റത്. ക്രോധത്താൽ ഉഗ്രരൂപനായ കർണ്ണൻ ഇങ്ങനെ പാർത്ഥന്റെ ശിരസ്സിൻനിന്നു വിശുദ്ധമായ സ്വർണ്ണമണിക്കിരീടം തെറിപ്പിച്ചു. രത്നം പതിച്ച് വളരെ ഭംഗിയോടെ ഉജ്ജ്വലിക്കുന്ന ദിവ്യമായ കിരീടത്തെ, പാർത്ഥന്റെ മൂർദ്ധാവിൽനിന്നു വജ്രത്താൽ ആഹതമായ വിശിഷ്ടപുഷ്പദ്രുമാലംകൃതമായ ശൃംഗത്തെ പർവ്വതത്തിൽ നിന്നെന്നപോലെ ആ നാഗം തെറിപ്പിച്ചു. ദിനേശ്വരൻ അസ്തപർവ്വതത്തിൽനിന്നു പതിച്ചതുപോലെ ആ മനോഹരമായ കിരീടം താഴെ വീണു. അത് ഉത്തമാസ്ത്രമേറ്റു തകർന്ന് വിഷാഗ്നിയേറ്റ് എരിഞ്ഞുകത്തി. ഭൂലോകത്തിൽ ബഹുജനങ്ങൾക്കു പ്രിയദർശനമായ ആ കിരീടം പാർത്ഥന്റെ ശിരസ്സിൽനിന്നു വീണുപോയി.

അനേകം രത്നങ്ങൾ പതിച്ച് കിരീടം ശക്തിയായി ആ നാഗം തെറിപ്പിച്ചു. വിശിഷ്ടപുഷ്പദ്രുമങ്ങളോടുകൂടിയ ഗിരിശൃംഗം വജ്രത്താൽ ആഹതമായി പർവ്വതത്തിൽനിന്നെന്നപോലെ തെറിപ്പിച്ചു.

ഭൂമിയും, ആകാശവും, സ്വർഗ്ഗവും, സമുദ്രവും കാറ്റിലുടഞ്ഞ് ഇരമ്പുന്നപോലെ, എങ്ങും മുഴങ്ങുന്ന ഭയങ്കരമായ ശബ്ദംകേട്ട് ചിന്തിച്ചു നടുങ്ങി, ജനങ്ങൾ ബോധഹീനരായി വീണു.

കിരീടംകൂടാതെ അർജ്ജുനൻ ശോഭിച്ചില്ല. ശ്യാമനും യുവാവുമായ അവൻ ശൃംഗം അടർന്നുവീണ മലപോലെ നിഷ്പ്രഭനായി. വെള്ളപ്പട്ടുകൊണ്ടു മുടി ചേർത്തുകെട്ടി ഒട്ടും നടുങ്ങാതെ അർജ്ജുനൻ നിന്നു.

മഹോരഗൻ പാർത്ഥനുമായി ബദ്ധവൈരം ഉള്ളവനാണ്. അവൻ കിരീടത്തെ തട്ടിവീഴ്ത്തി പാഞ്ഞുപോയി. അവൻ പാർത്ഥന്റെ പൊന്നിൻകിരീടം ചുട്ടെരിച്ചു. ഉടനെ മടങ്ങിയെത്തി ആ മഹോരഗം കർണ്ണനോട് ഇപ്രകാരം പറഞ്ഞു:'എടോ കർണ്ണാ! നീ നോക്കി എയ്യാഞ്ഞതുകാരണം അർജ്ജുനന്റെ ശിരസ്സു വീഴ്ത്തുവാൻ എനിക്കു പറ്റിയില്ല. കർണ്ണാ! നീ വീണ്ടും എന്നെ യുദ്ധത്തിൽ ആഞ്ഞെയ്യുക! ഞാൻ നിന്റേയും എന്റേയും ശത്രുവിനെ കൊല്ലാം.' ഇപ്രകാരം ആ നാഗം പറഞ്ഞപ്പോൾ കർണ്ണൻ അവനോടു ചോദിച്ചു:'എടോ ഉഗ്രരൂപനായ നാഗമേ! നീ ആരാണ്?' ഉടനെ നാഗം പറഞ്ഞു: 'പാർത്ഥൻ എന്റെ അമ്മയെ കൊന്നിട്ടുണ്ട്. തന്മൂലം എനിക്ക് അവൻ വൈരമുണ്ടാക്കി. ഭവാൻ അതോർത്ത് വീണ്ടും എന്നെ ചാപത്തിൽ ചേർത്തെയ്യുക! ഞാൻ ചെന്ന് അവനെക്കൊല്ലാം ശക്രൻതന്നെ സഹായിച്ചാലും അവന്നു രക്ഷയില്ല. അവൻ പിതൃരാജാവിന്റെ മന്ദിരത്തിലേക്കു പോവുകതന്നെ ചെയ്യും. നീ എന്റെ മൊഴിയെ നിന്ദിക്കരുത്. നിന്റെ വൈരിയെ ഞാൻ കൊല്ലും. എന്നെയതിന്ന് ഉപയുക്തമാക്കുക.''

കർണ്ണൻ പറഞ്ഞു: 'അത് സാദ്ധ്യമല്ല. എടോ നാഗമേ, കർണ്ണൻ പടയിൽ മറ്റൊരാളുടെ സഹായംകൊണ്ട് ജയിക്കുവാൻ കൊതിക്കുന്നില്ല. അത് ഒരിക്കലും ഉണ്ടാവുകയില്ല. പിന്നെ ഒരു ശരം രണ്ടു പ്രാവശ്യം തൊടുക്കുകയുമില്ല. അതുകൊണ്ട് നൂറ് അർജ്ജുനന്മാരെ കൊല്ലാൻ കഴിയുമെന്നു വന്നാലും കർണ്ണനതു ചെയ്യുകയില്ലെന്ന് നീ മനസ്സിലാക്കൂ!' പിന്നേയും കർണ്ണൻ ആ പാമ്പിനോടു പറഞ്ഞു: 'എടോ നാഗമേ, നിന്റെ സഹായംകൂടാതെതന്നെ ഞാൻ പാർത്ഥനെ കൊന്നുകൊള്ളാം! പാവം! പൊയ്ക്കൊള്ളുക' നാഗാസ്ത്രമെയ്യുന്നതിലുണ്ടായ കടുത്ത ക്രോധത്തോടെ കർണ്ണൻ പറഞ്ഞതുകേട്ട് ആ നാഗരാജാവ് രോഷത്തോടെ കർണ്ണന്റെ വാക്കു പൊറുത്തില്ല. അവൻ പരസഹായംകൂടാതെ, ഒറ്റയ്ക്കു പാർത്ഥനെ കൊല്ലുവാനായി കുലയ്ക്കുന്ന ശരവുമായിച്ചെന്നു. അപ്പോൾ കൃഷ്ണൻ പാർത്ഥനോട് ഇപ്രകാരം പറഞ്ഞു: 'പാർത്ഥാ, വൈരംവെച്ചുകൊണ്ടിരിക്കുന്ന ആ സർപ്പത്തെ കൊന്നുകളയുക!' ഉടനെ അർജ്ജുനൻ ഗാണ്ഡീവം ഇളക്കിപ്പറഞ്ഞു: 'കൊള്ളാം, എന്റെ നേരേയോ സർപ്പംവരുന്നു! ഗരുഡന്റെ വായിലേക്ക് താനേ വരികയാണോ സർപ്പം?''

കൃഷ്ണൻ പറഞ്ഞു: ''മുമ്പു ഭവാൻ ഖാണ്ഡവത്തിൽവെച്ച്, വില്ലെടുത്ത് അഗ്നിയെ തൃപ്തിപ്പെടുത്തിയ അന്ന്, അവന്റെ മാതാവ് ദേഹംകാത്ത് മേല്പോട്ടുയർന്നു. അന്നു നീ അവന്റെ അമ്മയെ കൊന്നുകളഞ്ഞു. അവൻ ഇന്ന് ആ വൈരം നിനച്ചുകൊണ്ട് നിന്നെ കൊല്ലുവാൻ എത്തുകയാണ്. അവൻ ആകാശത്തു കൊള്ളിമീൻ പാഞ്ഞുവരുന്നതുപോലെ വരുന്നതു നോക്കുക! അവനെ വരുന്ന വരവിൽ കാച്ചുക!''

സഞ്ജയൻ പറഞ്ഞു: ''ഉടനെ ക്രുദ്ധനായ പാർത്ഥൻ കണ്ണുരുട്ടി ആറ് കൂരമ്പുകൾ വിട്ട് അവനെ അറുത്തു. വാനിൽ വിലങ്ങനെ എത്തുന്ന ആ പന്നഗം ചത്തു ഭൂമിയിൽ വീണു. കിരീടി ആ സർപ്പത്തെ കൊന്നതിന്നുശേഷം, മഹാഭുജനായ കൃഷ്ണൻ താഴെയിറങ്ങി തന്റെ കൈകളാൽ രഥത്തെ പിടിച്ചുപൊക്കി.

ആ തവ്വുനോക്കി നല്ല മയിൽപ്പീലിവെച്ച് ചാണയ്ക്കിട്ട പത്തു ശരങ്ങൾകൊണ്ട് കർണ്ണൻ കൃഷ്ണനെ വിലങ്ങനെയെയ്തു. പാർത്ഥനെ നോക്കി. ഉടനെ അർജ്ജുനൻ പത്തു വരാഹകർണ്ണക്കൂരമ്പുകൾ ആഞ്ഞെയ്ത് അവനിൽ കയറ്റി. സർപ്പോഗ്രമായ നാരാചം, അതിവേഗത്തിൽ കർണ്ണംവരെ വലിച്ചുവിട്ട ആ സായകം, വിചിത്രമായ ചട്ടപൊട്ടിച്ച് പ്രാണനെ പോക്കുന്നവിധം കർണ്ണന്റെ രക്തം കുടിച്ചു രക്തത്തിൽ കുളിച്ച് ചിറകോടുകൂടി അതു ഭൂമിയിൽ പാഞ്ഞുകയറി. ബാണമേറ്റ വൃഷൻ ചൊടിച്ച് അടികൊണ്ട മഹാസർപ്പത്തെപ്പോലെ ചീറി. ജനാർദ്ദനനെ പന്ത്രണ്ടു ശരങ്ങൾകൊണ്ടും പാർത്ഥനെ തൊണ്ണൂറുശരങ്ങൾകൊണ്ടും പ്രഹരിച്ചു. കടുത്ത അമ്പെയ്ത് പാണ്ഡുപുത്രനെ പിളർന്ന് അവൻ ആർത്തുചിരിച്ചു. അവന്റെ ഹർഷം സഹിക്കാതെ മഹേന്ദ്രവിക്രമനായ അർജ്ജുനൻ, വലന്റെ മേൽ വലജിത്ത് എന്നവിധം കർണ്ണന്റെ മർമ്മങ്ങളെ പിളരുമാറ് വളരെ ശരങ്ങളെയ്തു. തൊണ്ണൂറ്റൊമ്പതു ശരങ്ങൾ പാർത്ഥൻ കർണ്ണന്റെ മേലെയ്തു. യമദണ്ഡം പോലെയുള്ള ആ ശരങ്ങളേറ്റ് വജ്രത്തിനാൽ കീറിയ അദ്രിപോലെ കർണ്ണൻ നടുങ്ങി. വിശിഷ്ടരത്നങ്ങൾ പതിച്ചതും, സ്വർണ്ണംകൊണ്ടു വിചിത്രമായ അവന്റെ കിരീടവും കുണ്ഡലങ്ങളും കിരീടി നിലത്തുവീഴ്ത്തി. വളരെക്കാലംകൊണ്ട് ശില്പീന്ദ്രന്മാർ പണിചെയ്തതും, ഉറപ്പുകൂടിയതും, ഭംഗിയുള്ളതുമായ അവന്റെ ചട്ടയും ഒരു നിമിഷത്തിന്നുള്ളിൽ പാർത്ഥൻ പൊട്ടിച്ചു. ചട്ടപൊട്ടിയ അവനെ നാലു നിശിതശരങ്ങൾകൊണ്ട് അർജ്ജുനൻ കീറി. ആ എയ്ത്തുകൊണ്ട് കർണ്ണൻ കഫാനിലജ്വരാക്രമണങ്ങളാൽ രോഗി എന്നിപോലെ നടുങ്ങി. വളഞ്ഞ വില്ലിൽനിന്ന് ഉയരുന്ന ക്രിയാപ്രയത്നങ്ങളാൽ ഉഗ്രവും, ബലാനുരൂപവുമായ കൂരമ്പുകളാൽ മർമ്മത്തെ ലക്ഷ്യമാക്കി പാർത്ഥൻ കർണ്ണനെ കീറി. അങ്ങനെ അനുനിമിഷം പാർത്ഥൻ ദൃഢമായി എയ്ത വേഗംകൂടിയ തീക്ഷ്ണശരമേറ്റ് കുരുക്കളുടെ മദ്ധ്യത്തിൽ ചായില്യച്ചോല ചാടുന്ന മലപോലെ കർണ്ണൻ ചോരയിൽ മുഴുകി ശോഭിച്ചു. ഉടനെ പാർത്ഥൻ കർണ്ണന്റെനേരെ ദൃഢവും, പൊൻകെട്ടുള്ളതുമായ അസംഖ്യം ഇരുമ്പുശരങ്ങൾ, യമാഗ്നിദണ്ഡംപോലെയുള്ള ശരങ്ങൾ, സുബ്രഹ്മണ്യൻ ക്രൗഞ്ചപർവ്വതത്തിലെന്നപോലെ വിട്ട ശരങ്ങളും, ഇന്ദ്രധനുസ്സുപോലെയുള്ള വില്ലും കൈവിട്ട് കർണ്ണൻ തപിച്ചുമയങ്ങി, ആടി, പിടുത്തംവിട്ട് ആർത്തനായി നിന്നു. ഈ അവശനിലയിലെത്തിയ കർണ്ണനെയപ്പോൾ വധിക്കുവാൻ അർജ്ജുനൻ കരുതിയില്ല. അർജ്ജുനൻ ആര്യവ്രതസ്ഥനാകയാൽ അല്പം നിന്നു. ഉടനെ കൃഷ്ണൻ വെമ്പലോടെ അർജ്ജുനനോടു പറഞ്ഞു: 'ഹേ! പാർത്ഥാ! എന്താണീ പ്രമാദം കാണിക്കുന്നത്? ബലം ക്ഷയിച്ച അരികളിൽ അല്പംപോലും പണ്ഡിതന്മാർ കനിവു കാണിക്കാറില്ല. വിരോധികളെ വ്യസനഘട്ടം നോക്കി വിദ്വാന്മാർ തകർക്കു

ന്നു. അങ്ങനെ ധർമ്മംചെയ്ത് കീർത്തി സമ്പാദിക്കുന്നു. നിനക്കു തെറ്റിപ്പോയി. ഈ ലോകത്തിലെ ഏകവീരനും, നിന്റെ നിത്യവൈരിയുമായ കർണ്ണനെ തക്ക സന്ദർഭംകിട്ടുമ്പോൾ വിടുകയോ? ഉടനെ അവനെ തകർക്കുക. അവൻ സമർത്ഥനായി ഇനി എഴുന്നേറ്റെതിർക്കും; വേഗം വധിക്കൂ! നമുചിയെ ഇന്ദ്രൻ വധിച്ചതുപോലെ ഉടനെ വധിക്കുക! അങ്ങനെയാകാം കൃഷ്ണാ!' എന്ന് പറഞ്ഞ്, മുകുന്ദനാൽ പ്രശംസിക്കപ്പെട്ട ആ കർണ്ണനെ സർവ്വകുരുക്കളിലുംവെച്ച് ശ്രേഷ്ഠനായ അർജ്ജുനൻ സുരേന്ദ്രൻ ശംബരനെ എന്നവിധമെയ്തു. തേര്, അശ്വം എന്നിവയോടുകൂടിയ കർണ്ണനിൽ കിരീടി വളരെ ശരങ്ങളെയ്തു. വത്സദന്തം മുതലായ ശരങ്ങളെയ്തു. യത്നത്തോടെ സുവർണ്ണപുംഖം മുതലായ ശരങ്ങൾവിട്ട് ദിക്കുകൾ അടച്ചു. ആ വത്സദന്തങ്ങളേറ്റ് മാർവിരിഞ്ഞ കർണ്ണൻ, പൂത്തുനില്ക്കുന്ന അശോകം, പിലാശ്, പൂള എന്നിവ തിങ്ങിയ ചന്ദനാദ്രിപോലെ ശോഭിച്ചു. ശരങ്ങൾ ദേഹത്തിൽ തറച്ച കർണ്ണൻ പടയിൽ ഗുഹാസാനുക്കളിൽ നിരന്നുനില്ക്കുന്ന കർണ്ണികാരക്കാടുപോലെ ശോഭിച്ചു. വളരെ ശരങ്ങൾ ചൊരിഞ്ഞുകൊണ്ട് കർണ്ണൻ രക്തത്തിൽ മുഴുകി ചുകന്ന രശ്മിയോടെ അസ്തമിക്കുവാൻ പോകുന്ന ദിനേശനെപ്പോലെ ശോഭിച്ചു. കർണ്ണന്റെ കൈത്തണ്ടിടയിൽനിന്നുയരുന്ന ശോഭിക്കുന്ന സർപ്പംപോലെയുള്ള ശരങ്ങളെയെല്ലാം, പാർത്ഥന്റെ കൈവിട്ടുയരുന്ന മൂർച്ചകൂടിയ ശരങ്ങളെല്ലാം, എല്ലാ ദിക്കിലും പാഞ്ഞു മുടിച്ചുവിട്ടു.

ഉടനെ കർണ്ണൻ ധൈര്യമവലംബിച്ചു ചൊടിച്ച് സർപ്പോഗ്രങ്ങളായ ശരങ്ങൾ വർഷിച്ചു. പത്തു ശരങ്ങൾകൊണ്ട് പാർത്ഥനെ എയ്തു. സർപ്പോഗ്രമായ ആറു ശരങ്ങൾ കൃഷ്ണനേയും എയ്തു. ഉടനെ മഹേന്ദ്രന്റെ അശനിക്കു തുല്യമായ ഘോഷത്തോടെ പായുന്ന, വിഷത്തിന്നും അഗ്നിക്കും തുല്യമായ മഹാശരം, ഇരുമ്പുകൊണ്ടുള്ള ശരം, രൗദ്രമായ മഹാസ്ത്രം വിടുവാനായി അർജ്ജുനൻ വിചാരിച്ചു. കാണാത്തവനായ കാലൻ, വിപ്രന്റെ ശാപം അപ്പോൾ കാണിച്ചു. കർണ്ണന്റെ രഥത്തിന്റെ ചക്രം ഭൂമിയിൽ പൂണ്ടുപോയി. ഭൂമി അവന്റെ രഥചക്രത്തെ വിഴുങ്ങി. കർണ്ണന്റെ വധകാലം വന്നു. അപ്പോൾ കർണ്ണൻ നടുങ്ങി. തന്റെ മനസ്സിൽ, ഭാർഗ്ഗവൻ നല്കിയ ബ്രഹ്മാസ്ത്രം തോന്നാതെയായി ഇടത്തേ ചക്രം ഭൂമി വിഴുങ്ങുകയും ചെയ്യുന്നു. കൊല്ലാനുള്ള കാലം അടുക്കുമ്പോൾ അതു സംഭവിക്കുമെന്നാണു ശാപം. ഇടതു ചക്രം ഭൂമി ഗ്രസിച്ച സമയത്ത് തേര് ഇളകിപ്പോയി. രാജാവേ, ബ്രാഹ്മണശാപംമൂലം, ഭൂമിയിൽ തറയോടുകൂടിത്താഴുന്ന പൂത്ത അരയാൽവൃക്ഷംപോലെ രഥം താണു!

വിപ്രശാപത്താൽ തേര് ഉച്ചലിക്കുകയും രാമന്റെ അസ്ത്രം ഓർമ്മയിൽ വരാതാവുകയും അർജ്ജുനൻ നാകാസ്ത്രം മുറിക്കുകയും ചെയ്തതോടുകൂടി കർണ്ണൻ വിഷാദത്തിൽപ്പെട്ടുപോയി. കർണ്ണന്ന് ഈ വ്യസനം പൊറുക്കുവാൻ കഴിഞ്ഞില്ല. അവൻ രോഷത്തോടെ, നിരാശയോടെ, സഹിക്കവയ്യാത്ത വികാരഭേദങ്ങളോടെ കൈകുടഞ്ഞു. ധർമ്മത്തെ അധിക്ഷേപിച്ചു. 'ധർമ്മം പ്രധാനമായി പാലിക്കുന്നവരെ ധർമ്മം രക്ഷിക്കുമെന്ന് ധർമ്മജ്ഞന്മാർ പറയുന്നു! ഞാൻ എപ്പോഴും ധർമ്മത്തെ മുറുകെപ്പിടിച്ച് ധരിച്ചപോലെ യഥാശക്തി അതിന്നു യത്നിക്കുന്നു; കൊടുക്കുന്നു എന്നാൽ ധർമ്മം ധർമ്മഭക്തന്മാരെ കാക്കുന്നില്ല! ധർമ്മത്തെ പാലിക്കുന്നവരെ ധർമ്മം പാലിക്കുന്നില്ല! തീർച്ചയാണ്!' എന്നു പറഞ്ഞ് അശ്വങ്ങളും സൂതനും ഇടറിപ്പോയ കർണ്ണൻ. പാർത്ഥന്റെ ശരമേറ്റു പുളയുന്ന കർണ്ണൻ, മർമ്മത്തിൽ അടിയേറ്റ കർണ്ണൻ, നിശ്ശേഷടനായി നിന്ന് ധർമ്മത്തെ വീണ്ടും വീണ്ടും അധിക്ഷേപിച്ചു പറഞ്ഞു.

പിന്നെ കർണ്ണൻ ആ കുഴങ്ങുന്നനേരത്ത് മൂന്ന് ഉഗ്രമായ ശരങ്ങൾ കൃഷ്ണന്റെ കൈത്തണ്ടയിൽ എയ്തു. ഏഴു ഉഗ്രശരങ്ങൾ അർജ്ജുനനെ എയ്തു. ഉടനെ അർജ്ജുനൻ ഉഗ്രവേഗമുള്ള പതിനേഴു ശരങ്ങൾ എയ്തു. ഇന്ദ്രാശനിപോലെ കഠോരങ്ങളും ചെന്തീപോലെ ജ്വലിക്കുന്നതുമായ ആ ശരങ്ങൾ കർണ്ണന്റെ ദേഹം പിളർന്ന് ഭൂമിയിൽ പതിച്ചു. കർണ്ണൻ ആകെ ഒന്നു ചലിക്കുകയും ശക്തിയാൽ ചേഷ്ടകൾ കാണിക്കുകയും ചെയ്തു. ഉടനെ കർണ്ണൻ ബലംകൊണ്ട് ഉള്ളുറപ്പിച്ച് ബ്രഹ്മാസ്ത്രമെയ്തു. അതുകണ്ടപ്പോൾ അർജ്ജുനൻ ഐന്ദ്രാസ്ത്രം അഭിമന്ത്രിച്ചു. ഗാണ്ഡീവത്തേയും ഞാണിനേയും അമ്പുകളും ആ പരന്തപൻ മന്ത്രിച്ച്, ഇന്ദ്രൻ ശരവർഷങ്ങൾ പൊഴിക്കുന്നതുപോലെ വർഷിച്ചു. പാർത്ഥന്റെ തേരു വിട്ടുയരുന്ന തേജസ്സേറിയ ശരങ്ങൾ, വീര്യമുള്ള ശരങ്ങൾ, കർണ്ണന്റെ രഥത്തിന്നുനേരെയണഞ്ഞു. അവ നേരെ കണ്ട് കർണ്ണൻ പാഴിലാക്കി. ആ മഹാസ്ത്രം കെടുത്തിയതു കണ്ട് വൃഷ്ണിപുംഗവൻ പറഞ്ഞു: 'വേറെ അസ്ത്രം വിടു പാർത്ഥാ! കർണ്ണൻ ശരങ്ങളെല്ലാം ഗ്രസിക്കുന്നതു കണ്ടില്ലേ?' ഉടനെ അർജ്ജുനൻ അവ്യഗ്രനായി ബ്രഹ്മാസ്ത്രം തൊടുത്തു. ദിക്കൊക്കെ അമ്പെയ്ത് അർജ്ജുനൻ കർണ്ണനെ മൂടി. മൂർച്ചകൂടുന്ന കൂരമ്പെയ്ത് കർണ്ണൻ അർജ്ജുനന്റെ ഞാണറുത്തു. രണ്ടും മൂന്നും നാലും അതിൽപ്പിന്നെ അഞ്ചും ആറും ഏഴും എട്ടും ഞാൺ കെട്ടിയ ഉടനെ കർണ്ണൻ അറുത്തു. ഒമ്പതും പത്തും പതിനൊന്നും കർണ്ണൻ അറുത്തു. പോരാ, വീണ്ടും കർണ്ണൻ ഞാണറുത്തു. നൂറുനൂറു ഞാൺ കർണ്ണൻ അറുക്കുകയും, അർജ്ജുനൻ കെട്ടുകയും ചെയ്തു. അതിവേഗത്തിലുള്ള അർജ്ജുനന്റെ കൈത്തഴക്കംകൊണ്ട് അതൊന്നും കർണ്ണൻ അറിയുകയുണ്ടായില്ല. പിന്നെ വേറെ ഞാൺ കെട്ടി തുടച്ച് പാണ്ഡുപുത്രൻ ജ്വലിക്കുന്ന വക്രതത്തോടുകൂടിയ സർപ്പത്തെപ്പോലെയുള്ള ശരങ്ങൾ കർണ്ണനിൽ വർഷിച്ചു. അർജ്ജുനൻ കർണ്ണന്റെ വില്ലിന്റെ ഞാണറുത്തു ഉടനെ കർണ്ണൻ ഞാൺ കെട്ടി. പോരിന്റെ വേഗംകൊണ്ട് അതറിഞ്ഞില്ലെന്നുള്ളത് ഒരത്ഭുതമായി! അർജ്ജുനന്റെ അസ്ത്രം അസ്ത്രംകൊണ്ട് പോക്കി. അർജ്ജുനനേക്കാൾ മേലെയായി തന്റെ വീര്യമെന്നു വെളിപ്പെടുത്തി.

കർണ്ണന്റെ അസ്ത്രത്താൽ കുഴങ്ങിയ അർജ്ജുനനെ നോക്കി മാധവൻ പറഞ്ഞു: 'ഉത്തമാസ്ത്രം എടുത്ത് എയ്യൂ!' ഉടനെ വേറെ അഗ്നി തുല്യവും ക്രുദ്ധനായ സർപ്പത്തിന്റെ വിഷം പോലെ ഉഗ്രവും നല്ല ഉരുക്കുകൊണ്ടുള്ളതുമായ ദിവ്യാസ്ത്രം, ധനഞ്ജയൻ രൗദ്രമന്ത്രം ജപിച്ച് വിടുവാൻ മുതിർന്നു. ഉടനെ കർണ്ണന്റെ രഥചക്രം ഒന്നുകൂടി ഭൂമി വിഴുങ്ങി. ചക്രം ഗ്രസിച്ചപ്പോൾ രാധേയൻ കണ്ണുനീരൊഴുക്കി അവൻ അർജ്ജുനനോടു പറഞ്ഞു: 'പാണ്ഡവാ, ക്ഷമിക്കൂ! അല്പം ക്ഷമിക്കൂ! ഭൂമിദൈവഗത്യാ ഗ്രസിച്ച എന്റെ രഥത്തിന്റെ ഇടത്തേ ചക്രം നീ കണ്ടില്ലേ? പാർത്ഥാ! നീചന്മാരെടുക്കുന്ന ദുർവ്വാശി നീ കൈവിടുക! മുടിയഴിഞ്ഞവൻ, പിൻതിരിഞ്ഞവൻ, ബ്രഹ്മവാദി, തൊഴുന്നവൻ, ശരണംപ്രാപിച്ചവൻ, യാചിക്കുന്നവൻ, ശസ്ത്രം വെച്ചവൻ, അമ്പു തീർന്നവൻ, ചട്ടയില്ലാത്തവൻ, ആയുധം പോയവൻ, ആയുധമൊടിഞ്ഞവൻ ഇങ്ങനെയുള്ളവരിൽ ശൂരന്മാരായ സദ്വൃത്തന്മാർ ശസ്ത്രം പ്രയോഗിക്കുകയില്ല. അർജ്ജുനാ! നീയാണെങ്കിൽ ലോകത്തിൽ വെച്ച് ഏറ്റവും യോഗ്യനായ സദ്വൃത്തനാണ്. അതുകൊണ്ട് നീ എന്നിൽ അല്പം ക്ഷമിക്കണം! ഭൂമിയിൽ താണുപോയ ഈ തേർച്ചക്രത്തെ ഞാനൊന്നു പൊക്കട്ടെ! തേരിൽനിന്നിറങ്ങി നില്ക്കുമ്പോൾ എന്നെ തേരിൽ നില്ക്കുന്ന നീ എയ്യരുത്. കൃഷ്ണനേയും നിന്നേയും ഞാൻ ഭയപ്പെടുന്നില്ല പാർത്ഥാ! നീ ക്ഷത്രിയദായാദനും മഹാവംശം വളർത്തുന്നവനുമാണ്. ധർമ്മോപദേശമോർത്ത് അല്പം ക്ഷമിക്കുക!''

**91. കർണ്ണവധം –** സഞ്ജയൻ പറഞ്ഞു: ''തേരിൽ ഇരുന്ന് വാസുദേവൻ പറഞ്ഞു: 'എടോ രാധേയാ! ഭാഗ്യംതന്നെ! നീ ഇപ്പോൾ ധർമ്മത്തെപ്പറ്റി സ്മരിക്കുന്നുവല്ലോ! മിക്കവാറും നീചന്മാർ കഷ്ടത്തിൽപ്പെടുമ്പോൾ ദൈവത്തെ നിന്ദിച്ചു പറയും! തന്റെ ദുഷ്കർമ്മത്തിന്റെ ഫലമാണതെന്ന് വിചാരിക്കുകയില്ല. ഒറ്റവസ്ത്രവുമായി കൃഷ്ണയെ നീയും ദുര്യോധനനും ദുശ്ശാസനനും ശകുനിയുംകൂടിയല്ലേ സഭയിൽ കയറ്റിയത്? അന്നു നിനക്കെന്തേ ധർമ്മത്തെപ്പറ്റി ബോധമുണ്ടാകാഞ്ഞത്? സഭയിൽവെച്ച് ചൂതുകളിയറിയാത്ത ധർമ്മപുത്രനെ ചൂതുകളി അറിയുന്നവനായ ശകുനി ജയിച്ച അന്ന് നിന്റെ ധർമ്മം എവിടെപ്പോയിരുന്നു? ഭീമനെ നിന്റെ അറിവോടുകൂടിയല്ലേ, ദുര്യോധനൻ പാമ്പിനെ

ക്കൊണ്ടു കടിപ്പിച്ചത്? വിഷച്ചോറ് അവന്നു കൊടുത്തത് നിന്റെ അറിവോടുകൂടിയല്ലേ? അന്ന് നിന്റെ ധർമ്മം എവിടെപ്പോയി രുന്നു? എടോ കർണ്ണാ! ഞാൻ ചോദിക്കട്ടെ, വനവാസം കഴിഞ്ഞ് പതിമ്മൂന്നാമത്തെ ആണ്ടിൽ രാജ്യം മടക്കിക്കൊടുത്തുവോ? നീ അതിന്നു സമ്മതിച്ചുവോ? അന്നു നിന്റെ ധർമ്മം എവിടെപ്പോയി? വാരണാവതത്തിൽ അരക്കില്ലത്തിൽ പാർത്ഥൻ ഉറങ്ങുന്നസമ യത്ത് എടോ രാധേയാ, തീകൊളുത്തി ചുട്ട അന്ന് നിന്റെ ധർമ്മം എവിടെപ്പോയിരുന്നു? തീണ്ടാരിയായിരിക്കുന്ന ദ്രൗപദിയെ ദുശ്ശാ സനൻ ബലമായി മുടിചുറ്റിപ്പിടിച്ച് സഭയിലേക്കു വലിച്ചിഴച്ചു കൊണ്ടുവന്നപ്പോൾ, അവളെ നോക്കി നീ പൊട്ടിച്ചിരിച്ചില്ലേ? അന്ന് നിന്റെ ധർമ്മം എവിടെയായിരുന്നു? അന്തഃപുരത്തിൽ നിന്നു യാതൊരു കുറ്റവും ചെയ്യാത്ത ദ്രൗപദിയെ വലിച്ചിഴച്ച പ്പോൾ, എടോ രാധേയാ! നീ അന്നു കണ്ടുനിന്നു. അന്നു നിന്റെ ധർമ്മം എവിടെപ്പോയിരുന്നു? കൃഷ്ണേ! പാർത്ഥന്മാർ നശിച്ചു! അവർ എന്നന്നേയ്ക്കും നരകത്തിൽ വീണുപോയി, വേറെ ഭർത്താവിനെ നീ വരിച്ചു കൊള്ളുക!' എന്ന് ആ ഗജരാജഗാമി നിയോടു പറഞ്ഞ് അവളുടെ അടുത്തു ചെന്ന് നീ നോക്കിക്കണ്ടു! അന്ന് നിന്റെ ധർമ്മം എവിടെപ്പോയിരുന്നു?

രാജ്യലുബ്ധനായ ശകുനി വീണ്ടും പാണ്ഡുപുത്രന്മാരെ ചൂതിന്നു വിളിച്ചു എടോ, കർണ്ണാ! അന്ന് നീ അവർക്ക് തുണയായി നിന്നു. നിന്റെ ധർമ്മം അന്ന് എവിടെപ്പോയിരുന്നു? പോർക്കളത്തിൽ വളഞ്ഞ് പല മഹാരഥന്മാർ കൂടിച്ചേർന്ന് അഭി മന്യുകുമാരനെ വധിച്ചു. അന്ന് നിന്റെ ധർമ്മം എവിടെപ്പോയി രുന്നു?

അതിലൊന്നും ധർമ്മം ഇല്ലെങ്കിൽ പിന്നെ ഇപ്പോൾ നീ എന്തിനാണീ തൊണ്ട വറ്റിക്കുന്നത്? ആ ധർമ്മമൊക്കെ ചെയ്ത വനായാലും നിന്നെ ജീവനോടെ വിടുകയില്ല. ചൂതിൽ പുഷ്ക രൻ നളനെ ജയിച്ചുവെങ്കിലും നളൻ വീര്യത്താൽ വീണ്ടും നാടു നേടി. അപ്രകാരം തന്നെ പാണ്ഡവന്മാർ യാതൊരു ലോഭവും കൂടാതെ എല്ലാവരും കയ്യൂക്കുകൊണ്ട് വന്നുചേർന്ന്, വളരെ ശത്രുസമൂഹത്തെ പോരിൽ വീഴ്ത്തി, സോമകന്മാരോടുകൂടി പാണ്ഡവന്മാർ നാടു ഭരിക്കും. അപ്രകാരം കൗരവന്മാർ ധർമ്മിഷ്ഠരായ നൃസിംഹന്മാരാൽ നഷ്ടപ്പെട്ടവരാകും!

ഇപ്രകാരം കൃഷ്ണൻ പറഞ്ഞതുകേട്ട് കർണ്ണൻ ലജ്ജ കൊണ്ടു തല താഴ്ത്തി. ഒന്നും അതിന്നു മറുപടി പറഞ്ഞില്ല. അവൻ ചൊടിച്ചു. അവന്റെ ചുണ്ടുകൾ വിറച്ചു. വില്ലുകൊണ്ട് പാർത്ഥനോടു പൊരുതി. മഹാവേഗപരാക്രമം കാട്ടിപ്പൊരുതി! ഉടനെ നരശ്രേഷ്ഠനായ പാർത്ഥനോട് മാധവൻ പറഞ്ഞു: 'എടോ പാർത്ഥാ! നീ ദിവ്യാസ്ത്രംകൊണ്ട് ഈ ബലവാനെ വീഴ്ത്തുക!' മാധവൻ പറഞ്ഞ ഉടനെ അവൻ ചെയ്ത അധർമ്മ ങ്ങൾ ചിന്തിച്ച് ക്രോധത്തോടെ അർജ്ജുനൻ ഘോരാകാരനാ യി. ക്രുദ്ധനായ അർജ്ജുനന്റെ സ്രോതസ്സുകളിൽനിന്നു തേജ സ്ഫുരണം ഉണ്ടായി! തേജസ്സിന്റെ രശ്മികൾ പുറപ്പെട്ടു! കണ്ടു നിൽക്കുന്നവർ അത്ഭുതപ്പെട്ടുപോയി. അതു കണ്ട് കർണ്ണൻ പാർത്ഥനെ ബ്രഹ്മാസ്ത്രംകൊണ്ട് എതിർത്ത് അമ്പുകൾ ചൊരി ഞ്ഞുകൊണ്ട് ആ തേര് പൊക്കുവാനായി ഒരുങ്ങി. ഉടനെ പാർത്ഥൻ ബ്രഹ്മാസ്ത്രംകൊണ്ടു തന്നെ ശരവൃഷ്ടികൾ ചൊരി ഞ്ഞു. അസ്ത്രം അസ്ത്രംകൊണ്ട് നിറുത്തി പാണ്ഡവൻ പ്രഹ രിച്ചു. പിന്നെ പാർത്ഥൻ ജാതവേദസ്സിന്ന് ഏറ്റവും ഇഷ്ടപ്പെട്ട അസ്ത്രം കർണ്ണന്റെ നേരെ വിട്ടു ഉടനെ ആ ശരം അഗ്നിയെ ജ്വലി പ്പിച്ചു. കർണ്ണൻ ആ ആഗ്നേയാസ്ത്രത്തെ വരുണാസ്ത്രംകൊണ്ട് ശമിപ്പിച്ചു. കാർകളെക്കൊണ്ടു കർണ്ണൻ ദിക്കുകളൊക്കെ ഇരു ട്ടാക്കി. ഒട്ടും കൂസാതെ അർജ്ജുനൻ വായവ്യാസ്ത്രം വിട്ടു. രാധേയൻ നോക്കിനില്ക്കെത്തന്നെ കാറൊക്കെ അകറ്റി. ഉടനെ മഹാഘോരമായ ശരം, എരിയുന്ന തീപോലെയുള്ള ശരം, പാണ്ഡവനെ കൊല്ലുവാനായി രാധേയൻ എടുത്തു. പൂജിക്ക പ്പെടുന്ന ആ ബാണം വില്ലിൽ തൊടുത്തപ്പോൾ കാടുംമേടും ചേർന്ന ഭൂമി കുലുങ്ങിപ്പോയി രാജാവേ! ചരൽ ചൊരിയുന്നവിധം ചുഴലിക്കാറ്റുണ്ടായി. പൊടികൊണ്ട് ദിക്കു മുഴുവൻ മൂടി. ആകാ ശത്തുനിന്നു ദേവകൾ ഹാ! ഹാ! എന്ന് അത്ഭുതാരവം മുഴക്കി. സൂതപുത്രൻ തൊടുത്ത ആ ബാണം കണ്ട് പാണ്ഡവന്മാരുടെ മനസ്സ് തകർന്നുപോയി; എല്ലാവരും വിഷാദിച്ചു.

കർണ്ണൻ വലിച്ചുവിട്ട വജ്രാഭമായ ആ ശരം, നിശിതവും ഉഗ്ര വുമായ ആ ശരം, ധനഞ്ജയന്റെ മാർത്തടത്തിൽ പുറ്റിന്നകത്തു പാമ്പെന്നപോലെ കയറി. ആ ശക്തിയേറിയ ബാണമേറ്റ ഗാണ്ഡീവി ഉലയുകയും, ഗാണ്ഡീവം കൈയിൽനിന്ന് അഴി യുകയും ചെയ്തു. രിപുപ്രമർദ്ദനനായ വീഭത്സു ഭൂകമ്പത്തിൽ പർവ്വതമെന്നപോലെ കുലുങ്ങി വിറച്ചു!

ഈ തക്കത്തിൽ മഹാരഥനായ വൃഷൻ ചക്രം ഭൂമി യിൽനിന്ന് ഉയർത്തുവാനായി രഥത്തിൽനിന്ന് കുതിച്ചുചാടി കൈകളാൽ പൊക്കുവാൻ ശ്രമിച്ചു. എന്നാൽ ദൈവയോഗം എന്നു പറയട്ടെ. കർണ്ണന്നെ രഥചക്രം പൊക്കുവാൻ കഴിഞ്ഞില്ല.

പെട്ടെന്നു കിരീടിക്ക് ബോധംവന്നു! യമദണ്ഡതുല്യം ഉഗ്ര മായ പ്രാഞ്ജലികം എന്ന ബാണം ദീപ്തനായ പാർത്ഥൻ എടുത്തു അപ്പോൾ മഹാത്മാവായ മുകുന്ദൻ പാർത്ഥനോടു പറഞ്ഞു: 'വൃഷൻ തേരിൽക്കയറുന്നതിന്നുമുമ്പെ, നീ ഈ ശത്രു വിന്റെ തല അമ്പെയ്ത് അറുക്കുക!' കൃഷ്ണൻ പറഞ്ഞ വാക്കിനെ ആദരിച്ച് അർജ്ജുനൻ തിളങ്ങുന്ന ക്ഷുരവും കൈയി ലെടുത്തു. കർണ്ണൻ തേരിന്റെ ചക്രം പിടിച്ച് പൊക്കുവാൻ ശ്രമി ക്കുന്ന സമയത്ത് കൊടിയുടെ കമ്പക്കയറ് അറുത്തു. പിന്നെ പൊന്നും വജ്രവും, മുത്തും, പതിച്ച് ആനച്ചങ്ങല അടയാളമുള്ള കൊടി, വളരെ യോഗ്യനായ ശില്പീന്ദ്രനാൽ നിർമ്മിക്കപ്പെട്ടതും, പൊന്നണിഞ്ഞതുമായ കൊടി, നിന്റെ സൈന്യത്തിന്ന് എന്നും ഓജസ്സുനൽകുന്ന കൊടി, ശത്രുക്കൾക്കു ഭയം നൽകുന്ന കൊടി, ആദിത്യാഭനായ കർണ്ണന്ന് ഖ്യാതിനൽകുന്ന കൊടി, അഗ്നിപോ ലേയും, അർക്കചന്ദ്രന്മാർപോലേയും ശോഭിക്കുന്ന കൊടി, രഥി യായ കർണ്ണന്റെ ശ്രീവിളങ്ങുന്ന കൊടി, അർജ്ജുനൻ പൊൻക ടക്കെട്ടുള്ള തീഷ്ണഭല്ലത്താൽ ഖണ്ഡിച്ചുവീഴ്ത്തി. ആ കേതു വോടൊപ്പം കർണ്ണന്റെ യശസ്സും, ദർപ്പവും, ജയവും, പ്രിയങ്ങളും എല്ലാം അറ്റുപോയി. അതോടുകൂടെ കുരുക്കളുടെ ആശകളും പതിച്ചുപോയി. ഹാ! ഹാ! എന്നുള്ള ശബ്ദം അവിടെ മുഴങ്ങി. കൈവേഗത്തോടെ അർജ്ജുനൻ കർണ്ണന്റെ കൊടി വീഴ്ത്തിയതു കണ്ട് കർണ്ണന്റെ ജയത്തെക്കുറിച്ച് ഇനി ചിന്തിച്ചിട്ടു കാര്യമില്ലെ ന്നുതന്നെ വിചാരിച്ചു.

ഉടനെ പാർത്ഥൻ കർണ്ണന്റെ വധത്തിനായി മഹേന്ദ്രന്റെ വജ്രം പോലെയും, കാലദണ്ഡംപോലേയുമുള്ള അഞ്ജലികം ആവനാഴിയിൽനിന്നെടുത്തു. സഹസ്രകിരണനെപ്പോലെ ശോഭി ക്കുന്നതും, മർമ്മംകീറി ചോരയും മാംസവുംപറ്റി അഗ്നിക്കും, അർക്കനും, തുല്യമായിത്തിളങ്ങുന്നതും, വളറെ വിലയേറിയതും, മൂന്ന് മൊട്ടുള്ളതും, നരന്മാരേയും, ആനകളേയും, കുതിരക ളേയും കൊല്ലുന്നതും, ആറുപക്ഷങ്ങളുള്ളതും, മൂർച്ചകൂടിയതും, മഹേന്ദ്രവജ്രംപോലെ ശോഭിക്കുന്നതും, രാവിൽ ക്രവ്യാദം പോലെ അസഹ്യവും, പിനാകംപോലേയും, നാരായണാസ്ത്രം പോലേയും ഭയങ്കരവും, പ്രാണികളുടെയെല്ലാം ജീവൻ അപഹ രിക്കുന്നതുമായ തന്റെ ശരം സസന്തോഷം പാർത്ഥൻ എടുത്തു. ദേവാസുരന്മാരെ ജയിക്കുവാൻ പോന്നതും, നിത്യവും പൂജിക്ക പ്പെടുന്നതും, മഹാശക്തിയുള്ളതുമായ ആ ബാണം, ദേവ ന്മാർക്കുപോലും ദുർന്നിവാര്യനായ അർജ്ജുനൻ തുടച്ച് എടു ത്തു. അതുകണ്ട് സകല ചരാചരങ്ങളും വിശ്വവും ചലിച്ചു. മുനീ ന്ദ്രന്മാർ 'ജഗത്തിന്നു സ്വസ്തി! സ്വസ്തി!' എന്നു പറഞ്ഞു. ഉടനെ അർജ്ജുനൻ അപ്രമേയമായ ആ ശരം ഗാണ്ഡീവത്തിൽ തൊടു ത്തു. മഹാസ്ത്രത്തോട് അതിനെ ചേർത്ത് ഗാണ്ഡീവത്തെ വലിച്ച് ഇപ്രകാരം പറഞ്ഞു: 'ഇത് മഹാസ്ത്രപ്രതിമാനമായ ശര മാണ്! എന്റെ വിരോധിയുടെ ദേഹവും, ജീവനും ഇത് നശിപ്പി ക്കണം. ഞാൻ തപസ്സു ചെയ്തിട്ടുണ്ടെങ്കിൽ, ഗുരുവിന്ന് പ്രസാദം ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, ഞാൻ യജിച്ചിട്ടുണ്ടെങ്കിൽ, ഇഷ്ട ന്മാരേ, നിങ്ങൾ കേൾക്കുവിൻ! ഇത് എന്റെ സത്യം വഴി, ഞാൻ പൂജിക്കുന്ന ഈ ശരം എന്റെ വിരോധിയായ കർണ്ണനെ കൊല്ലും!'

എന്നു പറഞ്ഞ് ആ ഘോരമായ ശരത്തെ ധനഞ്ജയന്റെ കർണ്ണവധത്തിന്നായി വിട്ടു. ശക്തനായ അംഗിരസ്സിന്റെ ഉഗ്രമായ കൃത്യയ്ക്ക് ഒക്കുന്നതും മൃത്യുവിന്നുപോലും ദുസ്സഹവുമായ ആ ശരത്തെ വിട്ടു. വിട്ടപ്പോൾ കിരീടി ഇങ്ങനെ പറഞ്ഞു: 'അർക്കേന്ദുക്കൾ പോലെ ശോഭിക്കുന്നതും സർവ്വജീവികളേയും നശിപ്പിക്കുന്നതും ഞാൻ വിട്ടതുമായ ഈ ശരം എനിക്ക് ജയം നല്കട്ടെ കർണ്ണനെ കൊല്ലട്ടെ!' സന്തോഷത്തോടുകൂടിയവനായ കിരീടമാലി ജയം നല്കുന്ന സായകംകൊണ്ട് അർക്കേന്ദുഭാസ്സായ ശത്രുവിനെ ആ തതായിയായ അവൻ ലക്ഷ്യമാക്കി. ബലവാനായ അർജ്ജുനൻ എയ്തതും സൂര്യനെപ്പോലെ ശോഭിക്കുന്നതുമായ ആ ബാണം ആകാശവും ദിക്കുകളും പ്രശോഭിപ്പിച്ച് അവന്റെ ശിരസ്സ് ഖണ്ഡിച്ചു. അങ്ങനെ ശക്രൻ വജ്രത്താൽ വൃത്രന്റെ ശിരസ്സെന്നപോലെ ജിഷ്ണു കർണ്ണന്റെ ശിരസ്സു ഖണ്ഡിച്ചു.

അങ്ങനെ മഹാസ്ത്രത്തോടു ചേർന്ന് അഞ്ജലികത്താൽ വൈകർത്തനന്റെ തല മഹേന്ദ്രപുത്രനായ അർജ്ജുനൻ അപരാഹ്നത്തിൽ അറുത്തുവീഴ്ത്തി. മുമ്പെ ശിരസ്സ് അഞ്ജലികത്താൽ അറുത്തു; പിന്നീട് അവന്റെ ഉടൽ ഭൂമിയിൽ വീണു. ഉദയസൂര്യന്ന് തുല്യമായ ശോഭയോടെ, ശരൽക്കാലത്ത് ആകാശമദ്ധ്യത്തിലെത്തിയ സൂര്യനെപ്പോലെ, അസ്താദ്രിയിൽനിന്നു പതിച്ച രക്തനിറത്തിലുള്ള അരുണനെപ്പോലെ ആ പടനായകന്റെ തല നിലത്തുവീണു!

ഉദാരകർമ്മാഢ്യനായ അവന്റെ രമ്യമായ, സുഖോചിതമായ ദേഹത്തെ ശിരസ്സ് വളരെ വിഷമിച്ച്, ഐശ്വര്യപൂർണ്ണമായ ഗ്രഹത്തെ ഗൃഹനാഥനെന്നപോലെ വിട്ടുപിരിഞ്ഞുപോയി. ശരങ്ങളേറ്റ് സൂതപുത്രന്റെ കാന്തിയേറിയ ഉന്നതശരീരം വീണുപോയി. വ്രണിതമായ ദേഹം, ഗൈരികജലമൊഴുകുന്ന വജ്രഭിന്നമായ ഗിരിശൃംഗം പോലെ, രക്തമൊഴുകുന്ന ശരീരം താഴെ വീണു!

ശിരസ്സറ്റ് താഴെവീണ കർണ്ണന്റെ ദേഹത്തിൽനിന്നു മഹത്തായ തേജസ്സ് ആകാശത്തൂടെ ഉയർന്ന് സൂര്യനിൽ ചെന്നു ലയിച്ചു ഈ അത്ഭുതകരമായ കാഴ്ച കർണ്ണൻ ചാകുന്ന സമയത്ത് എല്ലാ മർത്ത്യയോധന്മാരും കണ്ടു!

ഉടനെ പാണ്ഡവന്മാർ ശംഖുവിളിച്ചു. പാർത്ഥൻ കൊന്നു വീഴ്ത്തിയ കർണ്ണനെക്കണ്ട് ജയഘോഷം മുഴങ്ങി. മുകുന്ദനും പാർത്ഥനും തങ്ങളുടെ ശംഖ് ഹർഷത്തോടെ വിളിച്ചു. കർണ്ണൻ മരിച്ചുവീണുകിടക്കുന്നതു കണ്ട് സോമകന്മാർ ആനന്ദത്തോടെ ആർത്തു! പെരുമ്പറകൊട്ടി കവിഞ്ഞ ആഹ്ളാദത്താൽ വസ്ത്രങ്ങൾ കൈപൊക്കി വീശി അവർ പാർത്ഥനെ വാഴ്ത്തുവാൻ അടുത്തുചെന്നു.

ബലവാന്മാരായ ചിലർ നൃത്തംവെച്ചു. ചിലർ തമ്മിൽ ക്കെട്ടിപ്പിടിച്ച് ആർത്തുതുള്ളി. മന്നിൽ ബാണമേറ്റ് കിടന്നുപിടയുന്ന കർണ്ണനെക്കണ്ട് സന്തോഷത്തോടെ പലരും അത്യാഹ്ളാദപ്രകടനങ്ങൾ നടത്തി.

കൊടുങ്കാറ്റാൽ വീഴ്ത്തപ്പെട്ട മലപോലെ, യജ്ഞാവസാനത്തിൽ കെട്ട അഗ്നിപോലെ അസ്തമിച്ച സൂര്യനെപ്പോലെ കർണ്ണന്റെ മുറിഞ്ഞ ശിരസ്സ് ശോഭിച്ചു.

പ്രദീപ്തമായ സായകങ്ങൾകൊണ്ട് ശത്രുപ്പടയെ തപിപ്പിച്ച കർണ്ണനാകുന്ന സൂര്യനെ അർജ്ജുനനാകുന്ന കാലപുരുഷൻ അസ്തമിപ്പിച്ചു. അസ്തമിക്കുന്ന സൂര്യൻ പ്രകാശത്തെ കൊണ്ടുപോകുന്നതുപോലെ കർണ്ണന്റെ ജീവനേയുംകൊണ്ട് ശരം പോയി. അപരാഹ്നത്തിൽ സൂതുപുത്രന്റെ ശിരസ്സ്, പോരിൽ അഞ്ജലികമേറ്റ കർണ്ണന്റെ ശിരസ്സ് വീണുപോയി!

കർണ്ണന്റെ തല പോയതോടുകൂടി അന്നത്തെ യുദ്ധം നിർത്തി.

ആ ശൂരനായ കർണ്ണൻ മണ്ണിൽ വീണ്, ശരം തറച്ച്, ചോരയൊലിച്ച്, കിടക്കുന്ന കിടപ്പു കണ്ട് ശല്യൻ ധ്വജംമുറിഞ്ഞ രഥവുമായി മടങ്ങി. അമ്പേറ്റ കൗരവയോദ്ധാക്കൾ കർണ്ണനെ കൊന്നതായിക്കണ്ടപ്പോൾ ഭയാർത്തരായി പാഞ്ഞോടിക്കളഞ്ഞു. ജ്വലിക്കുന്ന രൂപത്തോടുകൂടിയ അർജ്ജുനന്റെ മഹാധ്വജം തിരിഞ്ഞു നോക്കി നോക്കി അവർ സ്ഥലംവിട്ടു.

ഇന്ദ്രനെപ്പോലെ വീരകർമ്മാവായ അവന്റെ താമരപോലെ ശോഭിക്കുന്ന ശുഭ്രമായ മുഖം സഹസ്രഭാസ്സായ സൂര്യൻ സന്ധ്യയിൽ എന്നതുപോലെ ഭൂമിയിൽ പതിച്ചു."

**92. ശല്യപ്രത്യാഗമനം** – സഞ്ജയൻ പറഞ്ഞു: "കർണ്ണാർജ്ജുനസംഗരത്തിൽ അമ്പേറ്റുമുടിഞ്ഞ പട കണ്ട്, ദുഃഖത്തോടെ പിരച്ഛദംപോയ രഥത്തിൽ ശല്യൻ മടങ്ങി. രഥങ്ങളും, കുതിരകളും തകർന്ന്, സൂതപുത്രൻ മരിച്ചുകിടക്കുന്ന ആ പട കണ്ട് ദുര്യോധനന്റെ കണ്ണിൽനിന്ന് കണ്ണുനീർ ധാരധാരയായി ഒഴുകി. അവൻ മ്ളാനവദനനായി വീണ്ടും വീണ്ടും നെടുവീർപ്പുവിട്ടു. ശൂരനായ കർണ്ണൻ മണ്ണിൽ വീണ്, ശരംതറച്ച്, രക്തത്തിൽ മുഴുകി, യദൃച്ഛയാ ഭൂമിയിൽ വീണ സൂര്യനെപ്പോലെ കിടക്കുന്ന കിടപ്പു കാണുവാൻ ജനങ്ങൾ ചുറ്റും വന്നുനിന്നു! ചിലർ ഹർഷം കൊണ്ടുഴന്നു. ചിലർ അത്ഭുതപ്പെട്ടു! ചിലർ ശോകാർത്തരായി. അങ്ങനെ നിന്റെ കൂട്ടരും ശത്രുക്കളും അവരവരുടെ വികാരങ്ങൾക്കനുസരിച്ച ഭാവങ്ങൾ വെളിപ്പെടുത്തി. ഭൂഷകളും, ചട്ടകളും, വസ്ത്രങ്ങളും ചിന്നി ശക്തിമാനായ ധനഞ്ജയൻ കൊന്ന വീരനായ കർണ്ണനെക്കണ്ട് കുരുക്കൾ, കൂറ്റൻ ചത്തതു കണ്ട് പശുക്കളെന്നവിധം ഓടിക്കളഞ്ഞു.

ഭീമൻ മഹാഭീമമായ ഘോരനാദം മുഴക്കി ഭൂമിയും ആകാശവും കുലുക്കി, കൈകൊട്ടിച്ചാടുകയും നൃത്തംവെക്കുകയും ചെയ്തു. കർണ്ണൻ മരിച്ചപ്പോൾ ആ ധാർത്തരാഷ്ട്രശത്രുവിന്റെ ആഹ്ളാദം അപരിമിതമായി.

അപ്രകാരം സോമകന്മാരും സൃഞ്ജയന്മാരും ശംഖുവിളിച്ച് പരസ്പരം കെട്ടിപ്പിടിച്ചും, തഴുകിയും നൃത്തംചെയ്തു. സൂതപുത്രൻ ചത്തുകിടക്കുന്നതു കണ്ട് ക്ഷത്രിയന്മാരുടെ സന്തോഷത്തിന് അതിരില്ലാതെയായി.

പാർത്ഥനോട് ഉഗ്രമായ പോരാട്ടം നടത്തിയതിന്നുശേഷം സിംഹത്താൽ വധിക്കപ്പെട്ട ആനപോലെ കർണ്ണൻ മൃതിയടഞ്ഞു. ആ പുരുഷപ്രവീരൻ സത്യം നിറവേറ്റി. പാർത്ഥൻ വൈരസമുദ്രത്തിന്റെ മറുകരയിലെത്തി.

മദ്രരാജാവായ ശല്യൻ മനസ്സുഴന്ന് അതിവേഗത്തിൽ ധ്വജമറ്റതേരോടിച്ച് ദുര്യോധനന്റെ സമീപത്തെത്തി കരഞ്ഞുവിളിച്ച് ഇപ്രകാരം പറഞ്ഞു."

ശല്യൻ പറഞ്ഞു: "രാജാവേ, തകർന്ന തേർപ്പടയും, തകർന്ന കാലാൾപ്പടയും, തകർന്ന കുതിരപ്പടയുംചേർന്ന ഭവാന്റെ സൈന്യം ഇപ്പോൾ യമന്റെ രാജധാനിയിലെ മാതിരിയായിരിക്കുന്നു. പരസ്പരം പടവെട്ടി ആര്യന്മാരെല്ലാം മരിച്ചുപോയി. അവർ, ചത്ത കുതിരകളും, ആനകളും എല്ലാംകൂടിച്ചേർന്ന് മഹാമേരുപോലെ കുന്നുകൂടിക്കിടക്കുന്നു! ഇപ്രകാരം ഒരു പോരാട്ടം മുമ്പെങ്ങും നടന്നിട്ടില്ല. അത്ര ഭീമമായിരുന്നു കർണ്ണാർജ്ജുനയുദ്ധം. കൃഷ്ണന്മാരെ കർണ്ണൻ എത്തിപ്പിടിച്ചതാണ്. മറ്റുപല ശത്രുക്കളേയും കർണ്ണൻ മശക്കിവിട്ടു യജ്ഞത്താൽ ദൈവം അവരുടെ വശത്തിലേക്കു ചാഞ്ഞു. ആ ദൈവം പാർത്ഥരെ രക്ഷിച്ചു. നമ്മെ നശിപ്പിച്ചു. നിന്റെ കാര്യസിദ്ധിക്കു പോരാടിയ സകല വീരന്മാരും ശത്രുക്കളാൽ കൊല്ലപ്പെട്ടു. ധനേശൻ, വൈവസ്വതൻ, വാസവൻ, വരുണൻ എന്നിവർക്കു തുല്യമായ ശക്തിയും യോഗ്യതയുമുള്ള വീരന്മാർ, വീര്യവും, ശൗര്യവും, ശക്തിയും, പലവിധം ഗുണങ്ങളും തികഞ്ഞ യോഗ്യന്മാർ, അവദ്ധ്യന്മാരും, ലോകപാലകതുല്യന്മാരുമായ മഹാന്മാർ, നിന്റെ കാര്യത്തിന്നുവേണ്ടി ഉദ്യമിച്ച് പാർത്ഥന്മാരോടു പോരാടി പാർത്ഥരാൽ വധിക്കപ്പെട്ടു. അല്ലയോ ഭാരതാ! ദുഃഖിക്കരുത്. ദുഃഖിച്ചിട്ട് എന്തുകാര്യം? കാര്യസിദ്ധിയെല്ലാം ദൈവത്തിലാണ്. അല്ലാതെ നിത്യമായി ഒരു സിദ്ധിയും ഇല്ല!"

സഞ്ജയൻ പറഞ്ഞു: "മദ്രരാജാവ് പറഞ്ഞ ഈ വാക്കു കേട്ട് താൻ ചെയ്ത ദുർന്നയത്തെ ഓർത്ത് ദുര്യോധനൻ ദുഃഖിച്ച് ബോധംകെട്ടു വീണു. വീണ്ടും അവിടെനിന്ന് എഴുന്നേറ്റ് വിവശനായി നെടുവീർപ്പുവിട്ടു!"

**93. കൗരവസൈന്യങ്ങളുടെ ഓട്ടം** – ധൃതരാഷ്ട്രൻ പറഞ്ഞു: "കർണ്ണാർജ്ജുനയുദ്ധത്തിൽ വെന്ത്, രൗദ്രമായ പകൽവെളിച്ചത്തിൽ പാഞ്ഞൊഴിഞ്ഞവരും അമ്പേറ്റുടഞ്ഞവരുമായ കുരുസൃഞ്ജയന്മാരുടെ സൈന്യങ്ങളുടെ നില എന്തുമട്ടായിരുന്നു സഞ്ജയാ?"

സഞ്ജയൻ പറഞ്ഞു: "രാജാവേ, അങ്ങ് മനസ്സിരുത്തി കേൾക്കുക. നടന്നമാതിരിയെല്ലാം ഞാൻ വിവരിച്ചു പറയാം. മർത്ത്യർക്കുവന്ന ഘോരമായ ക്ഷയം ഞാൻ പറയാം.

അർജ്ജുനൻ കർണ്ണനെ വധിച്ച് സിംഹനാദം തകർത്തപ്പോൾ രാജാവേ, ഭവാന്റെ മക്കൾക്കു വലുതായ ഭയം ഉള്ളിൽത്തട്ടി. പട കൂട്ടിച്ചേർക്കുവാനും വിക്രമിക്കുവാനും കർണ്ണൻ മരിച്ചപ്പോൾ നിന്റെ യോധന്മാർക്കു തോന്നിയില്ല! അഗാധസമുദ്രത്തിൽ കപ്പൽ പൊളിഞ്ഞുഴലുന്ന വണിക്കുകളെപ്പോലെ കുഴങ്ങുമ്പോൾ അപാരത്തിൽ കരകാണാതെ അവർ നിരാശരായി. അവരുടെ ദ്വീപ് പാർത്ഥൻ മുക്കിക്കളഞ്ഞുവല്ലോ. കർണ്ണൻ കൊല്ലപ്പെട്ടപ്പോൾ വളരെ അമ്പേറ്റു ഭയപ്പെട്ട അവർ അനാഥരായി. ഇനി നാഥനാര്? എന്ന ചോദ്യമായി! അവരെല്ലാം സിംഹത്താൽ പീഡിപ്പിക്കപ്പെട്ട മൃഗങ്ങളെപ്പോലെയായി. കൊമ്പൊടിഞ്ഞ കാളപോലെ, വിഷപ്പല്ലുപറിച്ച പാമ്പുപോലെ നിർവീര്യരായി. സവ്യസാചി ഓടിച്ചുവിട്ട ഞങ്ങൾ സന്ധ്യയോടുകൂടി പിൻവാങ്ങി. വീരന്മാർ ചത്തും, കെട്ടുടഞ്ഞും, കൂരമ്പേറ്റു മുറിഞ്ഞും, കർണ്ണൻ മരിച്ചപ്പോൾ നിന്റെ മക്കളൊക്കെ ഭയപ്പെട്ട് ഓടി. ചട്ടയും ശസ്ത്രവും പോയി എല്ലാവരും പേടിച്ചുഴറി. അന്യോന്യമേറ്റും പരസ്പരം മർദ്ദിച്ചും ഭയാർത്തരായി ചുറ്റും നോക്കിയും അവർ പോരാടി. 'എന്റെ നേർക്ക് ഇതാ അർജ്ജുനൻ വരുന്നു', 'എന്റെ നേർക്ക് ഇതാ, ഭീമൻ വരുന്നു' എന്നു വിചാരിച്ച് വെമ്പലോടെ വീണ് പലരും ചത്തു. ചിലർ കുതിരപ്പുറത്തും, ചിലർ ആനപ്പുറത്തും, ചിലർ തേരിലും കയറിയിട്ടും രഥീന്ദ്രന്മാർ ഓടിപ്പോയി. കാലാൾപ്പട പേടിച്ചു ചിന്നിച്ചിതറു പാഞ്ഞു. മേലാൾ ചത്ത ആനകൾ പാഞ്ഞു. കൈകളറ്റ ആളുകൾ ഓടി. പടയെല്ലാം വിശ്വമൊക്കെ പാർത്ഥമയമായിക്കണ്ട് പേടിച്ചോടി, അവശരായി ഓരോ ദിക്കിൽച്ചെന്ന് വീണു. ഭീമനെപ്പേടിച്ച് ഓടുന്നതു കണ്ട് ദുര്യോധനൻ അവിടെക്കണ്ട ഭടന്മാരോട് തന്റെ സമീപത്തു ചെല്ലുവാനായി സൂതനെ വിട്ടു."

ദുര്യോധനൻ പറഞ്ഞു: "ഹേ സൂതാ! വില്ലുമേന്തി നില്ക്കുന്ന അർജ്ജുനൻ സൈന്യത്തിന്റെ ജഘനത്തിൽ അതിക്രമിക്കുകയില്ല. നീ അശ്വങ്ങളെ മെല്ലെ വിടുക! സൈന്യവ്യൂഹത്തിന്റെ ജഘനത്തിൽനിന്നു പൊരുതുന്ന എന്നെ കടന്നുകയറുവാൻ കൗന്തേയന്ന് കരയെ കടലിന്ന് എന്നപോലെ അതിക്രമിക്കുവാൻ കഴികയില്ല. കൃഷ്ണനോടുകൂടിയ അർജ്ജുനനേയും, മാനിയായ ഭീമനേയും മറ്റ് അരികളേയും കൊന്ന് ഞാൻ കർണ്ണനോടുള്ള കടപ്പാടു തീർക്കും."

സഞ്ജയൻ പറഞ്ഞു: "കുരുരാജാവിന്റെ ശൂരന്മാർക്കും, ആര്യന്മാർക്കും ചേർന്ന മൊഴികേട്ട് സൂതൻ പൊൻകോപ്പണിഞ്ഞ കുതിരകളെ മെല്ലെ നടത്തി. തേരും, ആനയും, കുതിരയും കൂടാതെ നിന്റെ കാലാൾപ്പട ഇരുപത്തയ്യായിരം പേർ പോരടിക്കുവാൻ നില്പായി. അവരെ ക്രുദ്ധനായ ഭീമനും, ധൃഷ്ടദ്യുമ്നനും ചതുരംഗപ്പടയോടുകൂടിച്ചെന്നു വളഞ്ഞിട്ട് കൊന്നുകളഞ്ഞു. അവരൊക്കെ ആദ്യം പാർഷതനോടു കൂടിയ ഭീമനെ ഏറ്റെതിർക്കുകയാണുണ്ടായത്. പാർത്ഥന്റേയും പാർഷതന്റേയും പേരെടുത്ത് അവരിൽ ചിലർ വിളിച്ചു. അവർ പോരിൽ എതിർത്തേറ്റതു കണ്ട് ഭീമൻ ചൊടിച്ചു. തേർവിട്ടു ചാടി ഗദയെടുത്തു പൊരുതി. തേരിലിരുന്ന് ഭീമൻ നിലത്തു നില്ക്കുന്നവരുമായി പൊരുതിയില്ല. യുദ്ധത്തിലെ ധർമ്മം ശരിക്കും അനുഷ്ഠിക്കുന്നവനായ ഭീമൻ, തേരിൽനിന്നു നിലത്തുചാടിയ അവൻ, തേരിൽ നിന്നു പോരാടിയില്ല. ദണ്ഡേന്തിയ അന്തകനെപ്പോലെ അവൻ യോദ്ധാക്കളെയെല്ലാം കൊന്നു. ആ കാലാൾപ്പട തീയ്യിൽ ഇയാൻപാറ്റപോലെ ഭീമനോടേറ്റു. ക്രോധത്തോടുകൂടിയേറ്റ ആ യുദ്ധദുർമ്മദന്മാർ കാലനെക്കണ്ട ഭൂതഗ്രാമങ്ങൾപോലെ നശിച്ചു. മഹാബലനായ ഭീമൻ ഗദയുമേന്തി പരുന്തിനെപ്പോലെ ചുറ്റി. നിന്റെ ഇരുപത്തയ്യായിരം ഭടന്മാരെ ഭീമൻ അടിച്ചുചതച്ച് അവസാനിപ്പിച്ചു.

ആ കാലാൾപ്പടയെ സത്യപരാക്രമനായ ഭീമൻ കൊന്നൊടുക്കിയതിന്നുശേഷം ധൃഷ്ടദ്യുമ്നനെ മുൻനിർത്തി വീണ്ടും മഹാബലൻ നിന്നു. വീര്യവാനായ ധനഞ്ജയൻ തേർനിരയോട് എതിർത്തേറ്റു. മാദ്രേയരും, സാത്യകിയും ശകുനിയോടെതിർത്തു. അവർ സസന്തോഷം സൗബലന്റെ ബലത്തെ കൊന്നൊടുക്കി; പാഞ്ഞേറ്റുകയറി. അവർ സൗബലന്റെ കുതിരപ്പടയെ കൂരമ്പെയ്ത് വധിച്ചു. അവന്റെ നേർക്കു പാഞ്ഞേറ്റ സമയത്ത് ഭയങ്കരമായ പോരാട്ടം നടന്നു. ധനഞ്ജയൻ നിന്റെ തേർക്കൂട്ടത്തോടേറ്റ് മൂന്നുലോകത്തിലും പേരുകേട്ട ഗാണ്ഡീവംവില്ല് ഉലച്ചു. കൃഷ്ണൻ ഓടിക്കുന്നതും, അർജ്ജുനന്റെ ശ്വേതാശ്വങ്ങളെ കെട്ടിയതുമായ രഥം വരുന്നതു കണ്ടപ്പോൾ യോധന്മാർ പാർത്ഥനേയും കണ്ട് പേടിച്ചോടി. തേരു പോയി, കുതിരകൾ ചത്ത്, ഏറ്റവും അമ്പേറ്റ് മുറിപ്പെട്ട ഇരുപത്തയ്യായിരം പേർ ആ കാലനോടേറ്റ് ഒടുങ്ങി. അവരെയെല്ലാം പാഞ്ചാലരഥിപുംഗവനായ പുരുഷവ്യാഘ്രൻ, പാഞ്ചാലരാജാവിന്റെ മകനായ ധൃഷ്ടദ്യുമ്നൻ അവസാനിപ്പിച്ചു. ഭീമസേനനെ മുന്നിലാക്കി അവൻ വീണ്ടും പ്രത്യക്ഷപ്പെട്ടു. വലിയ വില്ലേന്തി ശ്രീമാനും, അരിവർഗ്ഗവിമർദ്ദനനും, പാരാവതനിറംപോലെയുള്ള കുതിരയോടുകൂടിയവനും, കോവിദാരമരം (കൊങ്ങുമരം) പോലെ ഉയർന്ന കൊടിയുള്ളവനുമായ ധൃഷ്ടദ്യുമ്നനെക്കണ്ട് അവർ പേടിച്ചോടി. ശീഘ്രാസ്ത്രനായ ശകുനിയോട് ആ പ്രസിദ്ധ പോരാളികളെതിർത്തു. ഉടനെ മാദ്രീപുത്രന്മാരും, ശൈനേയനും അവിടെയെത്തി. പിന്നെ, ദ്രൗപദീപുത്രന്മാരും ചേകിതാനനും, ശിഖണ്ഡിയും ചേർന്നു നിന്റെ പടയെ കൊന്ന് ശംഖനാദം മുഴക്കി. പിൻതിരിഞ്ഞോടുന്ന നിന്റെ ആൾക്കാരെ കണ്ട് ചീറുന്ന കാളകൾപോലെ അവർ ഒപ്പമെത്തി. നിന്റെ സൈന്യത്തിൽ ശേഷിച്ച പട നില്ക്കുന്നതു കണ്ട് സവ്യസാചി കോപിച്ചു കയറി. ധനഞ്ജയൻ തേർപ്പടയോടേറ്റു. മുപ്പാരിൽ പേർപുകഴ്ന്ന ഗാണ്ഡീവം ഉലച്ചു. ശരസമൂഹങ്ങൾകൊണ്ട് ഊക്കോടെ അവരിൽ വർഷിച്ചു. പൊടി ഉയർന്നു. അപ്പോൾ ഒന്നും കാണാത്തമാതിരിയായി. പൊടി പരന്നപ്പോൾ എല്ലായിടത്തും ഇരുട്ട് വ്യാപിച്ചു. രാജാവേ, നിന്റെ ഭടന്മാർ സകല ദിക്കിലേക്കും ഓടി. സൈന്യം ചിന്നിത്തകർന്നപ്പോൾ കുരുരാജാവ് ശത്രുക്കളോട് നേരിട്ടു പാഞ്ഞുകയറി. ദുര്യോധനൻ സർവ്വപാണ്ഡവന്മാരേയും പോരിന്നു വിളിച്ചേറ്റു. അവൻ ദേവന്മാരെ മഹാബലി എന്നപോലെ വിളിച്ചേറ്റു. എതിർത്ത് എത്തുന്ന അവനോട് എല്ലാവരും ഒപ്പം പാഞ്ഞേറ്റു. നാനാതരം ശസ്ത്രങ്ങൾ വർഷിച്ച്, വീണ്ടും ഭർത്സിച്ച് എതിർത്തു ദുര്യോധനൻ കൂസൽകൂടാതെ അവരിൽ എല്ലാവരിലും കൂരമ്പു വർഷിച്ചു. അവിടെവെച്ച് ക്രുദ്ധനായ ദുര്യോധനൻ നൂറും ആയിരവും പേരെ കൊന്നു വീഴ്ത്തി. ആ പോരാട്ടത്തിൽ നിന്റെ പുത്രന്റെ പൗരുഷംകണ്ട് എല്ലാവരും അത്ഭുതപ്പെട്ടു! അവൻ ഒറ്റയ്ക്ക് ആ പാണ്ഡവന്മാരെടെല്ലാവരോടും പൊരുതിനിന്നത് അത്ഭുതമായി പ്രശംസിക്കപ്പെട്ടു. അധികം ദൂരത്തേക്കു മാറാതെ ഓടിക്കളയുവാൻ പാകത്തിന്നു നിന്ന നിന്റെ ഭടന്മാരെക്കണ്ട, അമ്പേറ്റു കുഴങ്ങിയ സൈന്യത്തെ കണ്ട്, ഉടനെ ബുദ്ധി പ്രയോഗിച്ച് സുയോധനൻ അവരെയെല്ലാം

നിറുത്തി. ആ യോദ്ധാക്കൾക്ക് ഹർഷമുണ്ടാക്കുമാറ് ഇപ്രകാരം പറഞ്ഞു: 'എടോ വീരന്മാരേ, നിങ്ങൾ എവിടേക്കാണ് ഓടാൻ ഭാവിക്കുന്നത്? പാർത്ഥന്ന് എത്താൻ പാടില്ലാത്തതായി ഒരു സ്ഥലവും ഞാൻ കാണുന്നില്ല. പിന്നെ, എന്തിനോടുന്നു? എവിടേക്കോടുന്നു? അവർക്കുള്ള സൈന്യം തുച്ഛമാണ്. കൃഷ്ണാർജ്ജുനന്മാരാണെങ്കിൽ സകല ദിക്കിലും മുറിവേറ്റവരുമാണ്. ഇനി നാമെല്ലാവരും ഇവിടെനിന്നു പോരാടിയാൽ തീർച്ചയായും നമ്മൾ ജയിക്കും; അത് ഉറപ്പാണ്. കുറ്റംചെയ്തവരായ നമ്മൾ പാഞ്ഞുചിന്നുകയാണെങ്കിൽ അവർ പിന്നാലെ വന്ന് നമ്മളെയെല്ലാം കൊല്ലും. അതിനേക്കാൾ നല്ലതു പോരാടി മരിക്കുകയാണ്. ക്ഷത്രധർമ്മത്താൽ പൊരുതുന്നവർക്ക് യുദ്ധത്തിൽ മരണമാണ് സൗഖ്യമായിട്ടുള്ളത്. ചത്തുപോയവൻ ദുഃഖം അറിയുകയില്ല. അനന്തമായ പരലോകം ലഭിക്കുകയും ചെയ്യും. ക്ഷത്രിയന്മാരേ! നിങ്ങളെല്ലാവരും കേൾക്കുവിൻ! ശൂരനായാലും വീരനായാലും അന്തകനായ യമൻ കൊല്ലും. അവൻ ആരേയും വിടുകയില്ല. എന്നെപ്പോലെയുള്ള ഏത് ക്ഷത്രിയർഷഭനാണ് മൂഢനായി പൊരുതാതിരിക്കുക? ക്രൂദ്ധനായ വൈരിയുടെ, ഭീമന്റെ കൈയിൽ നിങ്ങൾ കുടുങ്ങും. നിങ്ങളാരും നമ്മുടെ മുത്തച്ഛന്മാർ ചെയ്ത കർമ്മം കൈവിടരുത്. ക്ഷത്രിയൻ പടക്കളംവിട്ട് ഓടുന്നത് ധർമ്മമല്ല. പാപവുമാണ്. യുദ്ധധർമ്മത്തേക്കാൾ മീതെ സ്വർഗ്ഗപ്രാപ്തിക്ക് നല്ല മാർഗ്ഗം വേറെയില്ല കുരുക്കളേ! എല്ലാ യോദ്ധാക്കളും ചത്ത് സുരലോകം പ്രാപിക്കുവിൻ!'

സഞ്ജയൻ പറഞ്ഞു : "ഇപ്രകാരം നിന്റെ പുത്രൻ പറഞ്ഞപ്പോൾ മുറിവേറ്റവരായ സൈനികർ ആ വക വാക്കുകളൊന്നും വക വെയ്ക്കാതെ അവരെല്ലാം പ്രാണനും കൊണ്ട് കണ്ട ദിക്കിലേയ്ക്ക് ഓടിക്കളഞ്ഞു."

**94. രണഭൂമിവർണ്ണനം –** നിന്റെ പുത്രൻ ഇപ്രകാരം പറഞ്ഞ് സൈന്യങ്ങളെ തിരിപ്പിക്കുന്നതിന്ന് യത്നംചെയ്യുന്നതു കണ്ട് മദ്രരാജാവ് ഭീതനായി വിറച്ച് മനസ്സുമങ്ങി ഇപ്രകാരം ദുര്യോധനനോടു പറഞ്ഞു."

ശല്യൻ പറഞ്ഞു: "രാജാവേ, നോക്കൂ! നമ്മുടെ സൈന്യം എത്രവലുതായിരുന്നു. അവയൊക്കെ പോരാടി മരിച്ച് പോർക്കളം നിറഞ്ഞുകിടക്കുന്നതു നോക്കൂ! ഓരോ ദിക്കിൽ മലപോലെ കുന്നുകൂടി കിടക്കുന്നു. ചത്തുമലച്ച കുതിരകളും, ആനകളും, അമ്പേറ്റ് ചട്ടപൊട്ടി, കഷ്പ്പെട്ട്, വില്ലൊടിഞ്ഞ്, സകല ഉപകരണങ്ങളും തകർന്ന യോദ്ധാക്കളും വജ്രമേറ്റ മലകൾപോലെ വീണു കിടക്കുന്നത് നോക്കൂ! കഴുത്തിൽ കെട്ടിയ മണികൾ, പാപ്പാന്മാരുടെ തോട്ടികൾ, തോമരങ്ങൾ, കൊടികൾ എന്നിവയെല്ലാം തകർന്നുകിടക്കുന്നു. പൊൻകോപ്പുകളോടുകൂടി ചോരയണിഞ്ഞ കുതിരകൾ അമ്പേറ്റുമുറിഞ്ഞുവീണും, ശ്വസിച്ച് ഉഴന്നും, ചോര കക്കിയും, ദൈന്യത്തോടെ നിലവിളിച്ചും, കണ്ണു തുറിച്ചും, മണ്ണുകപ്പിയും, കഷ്ടമായ മട്ടിൽ ഞരങ്ങിയും കിടക്കുന്നു. ആനപ്പുറത്തുനിന്നും കുതിരപ്പുറത്തുനിന്നും തെറിച്ചുവീണ് യോദ്ധാക്കളും ബലമായി തെറിച്ചുവീണ രഥീന്ദ്രന്മാരും, പ്രാണൻപോയും പ്രാണൻപോകാറായും കിടക്കുന്നു. നരന്മാരും, കുതിരകളും, ആനകളും, തകർന്ന തേരുകളും ചിന്നിക്കിടക്കുന്ന യുദ്ധഭൂമി നോക്കൂ! വൈതരണിക്കു തുല്യമായി ദുർദർശനമായി ഭീകരമായി കിടക്കുന്നതു നോക്കൂ! തുമ്പിക്കൈയും, ശരീരവും അറ്റ ആനകളും, എല്ലായിടത്തും നിറയെ വീണുകിടക്കുന്നതു നോക്കൂ! കൊമ്പുകൾ ഒടിഞ്ഞും, ചോരയിൽ മുഴുകിയും, പിടഞ്ഞുവീണും കരുണമായി നിലവിളിച്ചും കിടക്കുന്നു! രണത്തിൽ കാൽക്കാവൽക്കാർ ചട്ടപൊട്ടിയും അസ്ത്രങ്ങൾ അറ്റും കിടക്കുന്നു. നിറഞ്ഞ തൂണികൾ, കൊടികൾ, പൊൻകോപ്പണിഞ്ഞും മുറിവുകൾ ഏറ്റും കിടക്കുന്ന യോദ്ധാക്കൾ ഇവയാൽ രണഭൂമി കാറുകൾനിറഞ്ഞ ആകാശം പോലെ വിളങ്ങുന്നതു നോക്കൂ! കീർത്തിപ്പെട്ട ആന, കുതിര, രഥീന്ദ്രന്മാർ യോദ്ധാക്കൾ, കാലാൾപ്പട എന്നിവ നേരിട്ടു പോരാടി ചട്ടയും ആയുധങ്ങളും മെയ്ക്കോപ്പുകളും തകർന്നു ചിന്നി അമ്പേറ്റ് ചത്തുകിടക്കുന്നു! അമ്പേറ്റുചത്ത വലിയ ആനകൾ എല്ലായിടത്തും കാണുമാറ് ചിന്നിക്കിടക്കുന്നു. ബോധംകെട്ടു വീണും ശ്വാസംവലിച്ചും, മിന്നൽത്തീ പടർന്നുകത്തിയതുപോലെ കരിഞ്ഞും കർണ്ണാർജ്ജുനന്മാരുടെ ശരമേറ്റ് ദേഹം പിളർന്നു കൊല്ലപ്പെട്ട കുരുസൃഞ്ജയന്മാർ ചിന്നി, രാത്രിയിൽ ഗ്രഹങ്ങൾ തെളിഞ്ഞ ആകാശം പോലെ, യുദ്ധഭൂമി വിളങ്ങുന്നതു നോക്കൂ!

കർണ്ണാർജ്ജുനന്മാരുടെ സായകങ്ങൾ, ആന, ആൾ, കുതിരകൾ എന്നിവയെ കീറി പ്രാണൻകളഞ്ഞ്, ഭൂമിയിൽ തങ്ങളുടെ വാസസ്ഥാനത്തു വീണ്ടും ചെന്നെത്തിയ രക്തസർപ്പങ്ങൾ പോലെ വിശ്രമിക്കുന്നു! മരിച്ച മർത്ത്യരും, കുതിരകളും, ആനകളും, ശരങ്ങളേറ്റ് തകർന്ന രഥങ്ങളും, കർണ്ണാർജ്ജുനാസ്ത്രമേറ്റഗജങ്ങളും ചേർന്ന് ഭൂമി അഗമ്യമായി പരിണമിച്ചിരിക്കുന്നു! രഥങ്ങൾ തകർന്ന്, യോധന്മാർ, സൂതർ, കുതിരകൾ, വില്ല്, കൊടികൾ എന്നിവയിൽ ശരങ്ങൾ കേറി, ശസ്ത്രങ്ങൾ എല്ലാം തകർത്ത് ചക്രവും, നുകവും പൊടിഞ്ഞ് ചക്രങ്ങൾ വേറിട്ട് തെറിച്ച് ഉപസ്തരം തകർന്ന് ധ്വജം, അനുകർഷം, വിഗളം, നിഷംഗം, നീഡം ഇവയൊക്കെ ഒടിഞ്ഞുതകർന്നു ചിന്നി, രത്നങ്ങളും സ്വർണ്ണാലങ്കാരങ്ങളും തെറിച്ച് ശർൽക്കാലത്തിലെ ആകാശം പോലെ ഭൂമി മാറിയിരിക്കുന്നതു നോക്കൂ!

പായുന്ന കുതിരകൾ വലിച്ചുകൊണ്ടു പോകുന്നതും നാഥന്മാർ ചത്തൊഴിഞ്ഞതുമായ രഥങ്ങൾ, യുദ്ധത്തിൽ പരാക്രമം കാട്ടിയ രാജാക്കന്മാരുടെ രഥങ്ങൾ, മനുഷ്യരും, ആനകളും, കുതിരകളും തേരുകളും, പാഞ്ഞോടുന്നസമയത്ത് പലമാതിരി തകർന്നു, പൊൻചട്ടയുള്ള പരിഘങ്ങൾ, മഴുക്കൾ, കൂർത്ത ശൂലങ്ങൾ, മുസലങ്ങൾ, പട്ടസം, രത്നംപതിച്ചു മിന്നുന്ന വാളുകൾ, പൊൻകെട്ടുള്ള വലിയ ഗദകൾ, പൊൻചുറ്റുള്ള വില്ലുകൾ, കടയ്ക്കു പൊന്നുകെട്ടിയ ശരങ്ങൾ, ഊട്ടിത്തെളിഞ്ഞ ഋഷ്ടികൾ, പൊന്നണിഞ്ഞ കത്തികൾ. ഛത്രങ്ങൾ, വെഞ്ചാമരങ്ങൾ, ശംഖുകൾ, പൊൻപൂക്കളണിഞ്ഞ കരങ്ങൾ, വിരിപ്പ്, തേർച്ചുറ്റ്, പതാക, നല്ല കിരീടങ്ങൾ, മലകൾ, മകുടങ്ങൾ, പ്രകീർണ്ണകം, വിപ്രകീർണ്ണകം, പവിഴമാലകൾ, മുത്തുമാലകൾ, ഹാരങ്ങൾ, ആപീഡം കേയൂരം, അംഗദം എന്നീ ആഭരണങ്ങൾ, കണ്ഠത്തിലണിയുന്ന പതക്കങ്ങൾ, സുവർണ്ണസൂത്രങ്ങൾ, പൊന്ന്, മുത്ത്, വജ്രം, മണി, ഉച്ചാവചങ്ങളായ രത്നങ്ങൾ, മംഗളങ്ങളും അത്യന്തസുഖോചിതങ്ങളുമായ ഗാത്രങ്ങൾ, ചന്ദ്രനെപ്പോലെ ശോഭിക്കുന്ന അസംഖ്യം മുഖങ്ങൾ, അസംഖ്യം സുന്ദരശരീരങ്ങൾ, ചിന്നിച്ചിതറിക്കിടക്കുന്നു. ഭോഗങ്ങളും പരിച്ഛദങ്ങളും മനോജ്ഞസൗഖ്യങ്ങളും ഉപേക്ഷിച്ച രാജാക്കന്മാർ, മഹത്വമേറിയ തങ്ങളുടെ ധർമ്മനിഷ്ഠ പൂണ്ടു ശോഭിച്ചിരുന്ന ശ്രേഷ്ഠന്മാർ, എല്ലാം ശ്രേഷ്ഠലോകങ്ങളിൽ എത്തിക്കഴിഞ്ഞു!

ഹേ ദുര്യോധനാ, തിരിച്ചുപോവുക! യോദ്ധാക്കൾ പോകട്ടെ! മാനദനായ രാജാവേ, ശിബിരത്തിലേക്ക് മടങ്ങിയാലും! ഇതാ സൂര്യൻ അസ്തമിക്കുവാൻ പോകുന്നു. രാജാവേ! ഇനി എല്ലാവർക്കും പ്രമാണമായിട്ടുള്ളത് അങ്ങു മാത്രമാണ്!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ദുര്യോധനനോടു പറഞ്ഞ് ശല്യൻ ബാഷ്പാകുലനായി ശോകാന്ധനായി ഒന്നും മിണ്ടുവാൻ വയ്യാതെ നിന്നു. 'ഹാ കർണ്ണാ! ഹാ കർണ്ണാ!' എന്നു നിലവിളിച്ച് സഹിക്കവയ്യാത്ത ദുഃഖത്താൽ കണ്ണുനീർ വാർത്ത് ബോധഹീനനായി ദുര്യോധനൻ നിന്നു. അദ്ദേഹത്തെ ദ്രൗണി തുടങ്ങിയ മഹാരഥന്മാർ ആശ്വസിപ്പിച്ച് ശിബിരത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. യശസ്സാൽ വിലസുന്ന അർജ്ജുനന്റെ കൊടിയിലേക്കു ദൃഷ്ടി പതിപ്പിച്ചു. വിജയശ്രീലാളിതനായി വിജയന്റെ പതാക മന്ദമാരുതനിൽ പാറിക്കളിക്കുന്നു. ദുര്യോധനൻ യുദ്ധക്കളത്തിലേക്കു തിരിഞ്ഞുനോക്കി. നരന്മാരുടേയും, കുതിരക

ളുടേയും, ആനകളുടേയും ദേഹങ്ങളിൽനിന്നു രക്തം പ്രവഹിച്ച് ഭൂമിയിൻ ഒഴുകുന്നു. ദുര്യോധനൻ അർജ്ജുനന്റെ കൊടിയിലേക്കും യുദ്ധക്കളത്തിലേക്കും നോക്കിനോക്കി നെടുവീർപ്പുവിട്ട്, കണ്ണുനീരിൽക്കുളിച്ച്, കർണ്ണനെ വിളിച്ചു നിലവിളിച്ച് ശിബിരത്തിലേക്കു തിരിച്ചു.

രക്തവസ്ത്രങ്ങളും, സ്വർണ്ണമാലകളും, മുത്തുമാലകളും, അണിഞ്ഞ സർവ്വോപഭോഗ്യയായ അംഗനയെപ്പോലെ രക്തത്തിൽ ആകൃതിമുടിയ ആ മഹാരൗദ്രമായ മുഹൂർത്തത്തെക്കണ്ടിട്ട്, ധൃതരാഷ്ട്രരാജാവേ! സ്വർഗ്ഗത്തിന്നുവേണ്ടി പ്രവ്രജ്യാവ്രതമെടുത്ത കുരുക്കളാരും അവിടെ നിന്നില്ല. കർണ്ണന്റെ വധത്തിൽ ദുഃഖാർത്തരായ കൗരവന്മാർ 'ഹാ! കർണ്ണാ! ഹാ! കർണ്ണാ!' എന്നു വിലപിച്ചു കരഞ്ഞ് കൈനിലകളിലേക്കു മടങ്ങി. ആ സമയത്തു രക്തത്തിൽ മുഴുകിയപോലെ സന്ധ്യാ സൂര്യൻ അസ്തമിക്കുന്നതായിക്കണ്ടു. പടക്കളത്തിൽ കർണ്ണൻ ഗാണ്ഡീവത്തിൽനിന്നു പുറപ്പെട്ട അസ്ത്രങ്ങൾ കുത്തിക്കോർത്ത്, പൊന്നണിഞ്ഞ് ചാണയ്ക്കിട്ട് ചിറക് ചോരയിൽ മുങ്ങിയ ശരങ്ങൾ ദേഹത്തിൽ കോർത്തു മിന്നുന്നു. രശ്മികൾപോലുള്ള രക്താഭമായ ശരങ്ങൾ കുത്തിക്കോർത്ത്, അവൻ മരിച്ചുപോയെങ്കിലും അരുണവർണ്ണമായ കിരണങ്ങളാൽ ശോഭിക്കുന്ന അസ്തമയസൂര്യനെപ്പോലെ ആ വീരൻ ശോഭിച്ചു.

കർണ്ണന്റെ ചോരയിൽ മുഴുകിയ ശരീരം ഭക്താനുകമ്പിയും ഭഗവാനുമായ ദിനേശ്വരൻ തന്റെ കരങ്ങളാൽ തൊട്ടുതലോടി താനും രക്താംഗനായി, പുത്രന്റെ പുലകുളിക്കുവാൻ സമുദ്രത്തിലേക്കിറങ്ങി. ഇതുകണ്ട് സുരർഷിസംഘം സ്വസ്ഥാനങ്ങളിലേക്കു പോകുവാൻ തുടങ്ങി. ഓരോന്നു ചിന്തിച്ച് യഥാസുഖം ആകാശത്തും, ഭൂമിയിലും വന്നുചേർന്ന കാണികളെല്ലാം പിരിഞ്ഞു. പ്രാണികൾക്ക് മഹാത്ഭുതവും ഭീഷണവുമായ കർണ്ണാർജ്ജുനന്മാരുടെ ഘോരമായ യുദ്ധം കണ്ട് അത്ഭുതപ്പെട്ട് കുരുക്കൾ മടങ്ങി. പുകഴ്ത്തിപ്പറഞ്ഞ് ജനങ്ങൾ തിരിച്ചു.

ശരത്താൽ മർമ്മം അറ്റ്, പോരിൽ മൃതിയടഞ്ഞ രാധേയനെ മരിച്ചിട്ടും ലക്ഷ്മി വിട്ടുപിരിഞ്ഞില്ല. ഉരുക്കിയ പൊന്നുപോലെ, ജ്വലിക്കുന്ന സൂര്യനെപ്പോലെ ശോഭിക്കുന്ന കർണ്ണനെ നോക്കി 'ഇവൻ ഇപ്പോഴും ജീവിക്കുന്നതുപോലെ വിളങ്ങുന്നു എന്ന് അത്ഭുതത്തോടെ ജനങ്ങൾ പറഞ്ഞു മഹാരാജവേ, സൂതപുത്രൻ മരിച്ചിട്ടും പടയാളികൾ സിംഹത്തെക്കണ്ട മാനുകൾപോലെ വിറച്ചുപോയി. ആ നരവ്യാഘ്രൻ മരിച്ചിട്ടും മിണ്ടുന്നതുപോലെ തോന്നി. മരിച്ചിട്ടും യാതൊരു വൈകൃതവും ആ മാഹത്മാവിന്ന് ഉണ്ടായില്ല. നല്ല തലമുടിക്കെട്ടുള്ള ശിരസ്സും കഴുത്തും ശോഭിച്ചു. അവന്റെ മുഖം പൂർണ്ണചന്ദ്രനെപ്പോലെ ശോഭിച്ചു.

നാനാതരം ഭൂഷണങ്ങൾ ചാർത്തി പൊന്നിൻതോൾവളയിട്ട കർണ്ണൻ, മൊട്ടിട്ട വൃക്ഷംപോലെ വീണുകിടക്കുന്നു. നല്ല പൊന്നിൻ നിറമുള്ള, അഗ്നിപോലെ ഉജ്ജ്വലിക്കുന്ന ആ തേജസ്സ് നരവ്യാഘ്രനായ അർജ്ജുനന്റെ അസ്ത്രവാരിയിൽ ശമിച്ചു. കത്തുന്ന അഗ്നി വെള്ളത്തിൽ മുട്ടിയാൽകെട്ടുപോകുന്നതുപോലെ പോരിൽ അർജ്ജുനനാകുന്ന കാർമേഘത്താൽ കർണ്ണനാകുന്ന അഗ്നി കെട്ടുപോയി. ധർമ്മയുദ്ധത്തിൽ ലോകത്തിൽ ദീപ്തമായ കീർത്തിനേടിയ കർണ്ണൻ, ശരവർഷങ്ങൾ ചൊരിഞ്ഞ് പത്തുദിക്കും തപിപ്പിച്ച തേജസ്വിയായ നരവ്യാഘ്രൻ, പാർത്ഥതേജസ്സാൽ പുത്രനോടൊപ്പം ശമിച്ചു. അസ്ത്രത്താൽ പാണ്ഡവപാഞ്ചാലന്മാരെ എരിപൊരികൊള്ളിച്ചവൻ, അഗ്നിയിലിട്ട് വറുത്ത ധീരൻ, തന്റെ ശരജാലംകൊണ്ട് ശത്രുസൈന്യത്തെ ലോകംമുഴുവൻ അർക്കനെപ്പോലെ തപിപ്പിച്ചു. വാഹനത്തോടുകൂടെ, പുത്രനോടുകൂടെ, വൈകർത്തനനായ കർണ്ണൻ വീണു അർത്ഥികളായ പക്ഷിക്കൂട്ടങ്ങൾക്ക് കല്പകവൃക്ഷമായി ശോഭിച്ച കർണ്ണൻ വീണുപോയി! 'തരാം' എന്നല്ലാതെ 'ഇല്ല' എന്ന് അവൻ അർത്ഥികളോട് ഒരിക്കലും പറയുകയില്ല. സജ്ജനങ്ങളോട് ആ സൽപ്പുരുഷൻ അപ്രകാരമേ പെരുമാറിയിട്ടുള്ളൂ. അങ്ങനെയുള്ള വൃഷൻ പോരിൽ മരിച്ചുപോയി. മഹാത്മാവായ അവന്റെ സകല സ്വത്തും ബ്രാഹ്മണർക്കുള്ളതാണ്. ബ്രാഹ്മണർക്കു നല്കുവാൻ വയ്യാത്തതായി ഒന്നുംതന്നെ അവന്നില്ല. തന്റെ ജീവൻപോലും അവൻ ദാനംചെയ്യും! എന്നും ആർക്കും പ്രിയനും, ദാതാവുമായ കർണ്ണന്റെ ദാനത്തെ സംബന്ധിക്കുന്ന പ്രിയവാക്ക് അപ്രിയത്തിൽ വന്നു കലാശിച്ചു. പാർത്ഥന്റെ അസ്ത്രമേറ്റു വെന്ത് പരസൽഗതി പ്രാപിച്ചു. നിന്റെ പുത്രൻ ആരുടെ സഹായം കണ്ടിട്ടാണ് യുദ്ധത്തിന്നു പുറപ്പെട്ടത്, അവൻ നിന്റെ മക്കളുടെ ജയകാംക്ഷയും, സുഖവും, രക്ഷാകവചവും എല്ലാംകൊണ്ട് സ്വർഗ്ഗംപ്രാപിച്ചു.

വൃഷൻ മൃതിയടഞ്ഞപ്പോൾ നദി ഒഴുകാതെ സ്തംഭിച്ചുനിന്നു സൂര്യഭഗവാൻ കാലുഷ്യത്തോടെ അസ്തമിച്ചു. ജ്വലിക്കുന്ന അർക്കവർണ്ണത്തിൽ ചൊവ്വാഗ്രഹം വിലങ്ങനെ തിര്യങ്മുഖമായി ഉദിച്ചു. സോമപുത്രനായ ബുധനും തിര്യക്കായി ഉദിച്ചു. നഭസ്സ് തകരുന്നപോലെ പൊട്ടിത്തെറിയുണ്ടായി. ഭൂമി കുലുങ്ങി. പരുഷവും, ഘോരവുമായ കാറ്റ് വീശി. പുകഞ്ഞ് ദിക്കുകളെല്ലാം നല്ലപോലെ ജ്വലിച്ചു ഇരമ്പി. സമുദ്രമെല്ലാം കലങ്ങി മറിഞ്ഞു. കാടോടുകൂടിയ മലകൾ വീണു. ആ ഭൂതഗണങ്ങളെല്ലാം നടുങ്ങി. വ്യാഴംചെന്ന് രോഹിണിനക്ഷത്രത്തെ പീഡിപ്പിച്ച് ചന്ദ്രാർക്കനിറത്തിൽ ശോഭയോടെ നിന്നു.

വൃഷൻ മൃതിയടഞ്ഞപ്പോൾ സർവ്വദിക്കിലും തീപിടിച്ചു. ആകാശത്തിൽ ഇരുട്ട് വ്യാപിച്ചു. ഭൂമി കുലുങ്ങി. അഗ്നി ജ്വലിപ്പിച്ച് ആകാശത്ത് കൊള്ളിമീൻ ചാടി. നിശാചരന്മാർ ഹർഷോന്മത്തരായി കൂത്താടി. ചന്ദ്രനെപ്പോലെ ശോഭിക്കുന്ന കർണ്ണന്റെ ശീർഷം അർജ്ജുനൻ വീഴ്ത്തിയപ്പോൾ ആകാശത്തിലും, സ്വർഗ്ഗത്തിലും, ഭൂമിയിലും ഹാ! ഹാ! രവം മുഴങ്ങി. സുരൗഘവും, ഗന്ധർവ്വന്മാരും, നരന്മാരും പൂജിക്കുന്ന ദിനേശ്വരാത്മജനെ അർജ്ജുനൻ വധിച്ചു. തേജസ്സുവർദ്ധിച്ച് ഫൽഗുനൻ വൃത്രനെ കൊന്ന സുരേന്ദ്രനെപ്പോലെ വിളങ്ങി.

ഉടനെ മേഘഗർജ്ജനംപോലെ ഇരമ്പുന്ന തേരിൽ, ശരല്ക്കാലത്ത് ആകാശമദ്ധ്യത്തിൽ ശോഭിക്കുന്ന അർക്കനെപ്പോലെ വിളങ്ങുന്ന തേരിൽ, ഭയങ്കരമായി അട്ടഹസിക്കുന്ന വാനരൻ വിളങ്ങുന്ന കൊടിടോയുകൂടിയ തേരിൽ, ഹിമംപോലേയും, ചന്ദ്രനെപ്പോലേയും, ശംഖുപോലേയും, സ്ഫടികംപോലേയും വിളങ്ങുന്നതും, ഇന്ദ്രന്റെ കുതിരകളെപ്പോലെ ശോഭിക്കുന്നതുമായ കുതിരകളെപ്പൂട്ടിയ തേരിൽ, സുവർണ്ണം, മുത്ത്, വജ്രം, പവിഴം എന്നിവ പതിച്ച്, നിസ്തുല്യമായ വേഗതയുള്ള രഥത്തിൽ, മഹേന്ദ്രവീര്യമുള്ള നരാഗ്ര്യന്മാരായ പ്രിയസുഹൃത്തുക്കൾ, കൃഷ്ണാർജ്ജുനന്മാർ, മഹാവിഷ്ണുവും, ദേവേന്ദ്രനുമെന്നപോലെ പടക്കളത്തിൽ ഭയംകൂടാതെ ചുറ്റി.

ധനുസ്സിന്റെ ഞാണിന്റെ സ്വനത്തോടും, കരതലസ്വനത്തോടും, ശത്രുവിന്റെ പ്രഭുത്വം നശിപ്പിച്ച് കപിധ്വജനും കേശവനും ശരങ്ങൾകൊണ്ട് കൗരവരെ ജയിച്ച്, പ്രഹൃഷ്ടരായി വിരോധികളുടെയെല്ലാം ഹൃദയം പിളരുന്നവിധം ആ അപ്രതിമപ്രഭാവന്മാർ സുവർണ്ണജാലപോലെ മനോഹരമായി ശോഭിക്കുന്ന ഹിമശുഭ്രമായ തങ്ങളുടെ ശംഖുകളെടുത്തു ചുംബിച്ച് രണ്ടുപേരും ഒന്നിച്ച് ഒപ്പം വിളിച്ചു. പാഞ്ചജന്യം, ദേവദത്തം എന്നീ രണ്ടു ശംഖുകളുടേയും ധ്വനിദേവലോകവും, ആകാശവും നിറഞ്ഞു കവിഞ്ഞു. ശൂരന്മാരായ കൃഷ്ണാർജ്ജുനന്മാരുടെ ശംഖനാദം കേട്ട കുരുക്കൾ വല്ലാതെ നടുങ്ങിപ്പോയി.

ശംഖാരവംകൊണ്ട് അവർ കാടും മലയും പുഴയും ദിക്കുകളുമൊക്കെ മുഴക്കി. നിന്റെ പുത്രന്മാരുടെ സൈന്യത്തെ ത്രസിപ്പിച്ച് യുധിഷ്ഠിരന്ന് ആ ശ്രേഷ്ഠന്മാർ മോദം വർദ്ധിപ്പിച്ചു. ആ ശംഖസ്വനം കേട്ടയുടനെ കൗരവന്മാരൊക്കെ പേടിച്ചുവിറച്ച് ഓടിക്കളഞ്ഞു. മദ്രരാജാവിനേയും രാജാധിരാജനായ ദുര്യോധന

നേയും വിട്ട് സൈനികർ ഓടിക്കളഞ്ഞു. മഹായുദ്ധത്തിൽ വളരെ ശോഭയോടുകൂടിയ ധനഞ്ജയനേയും വിശേഷാൽ കൃഷ്ണ നേയും സൂര്യചന്ദ്രന്മാരെപ്പോലെ സകല ഭൂതജാലങ്ങളും കൊണ്ടാടി.

ദേഹത്തിൽ എല്ലാ ദിക്കിലും കർണ്ണന്റെ ശരങ്ങളേറ്റ് തറച്ചു കുത്തിനില്ക്കുന്ന കൃഷ്ണനനും അർജ്ജുനനും തമസ്സുനീക്കി തെളിഞ്ഞുദിച്ച ചന്ദ്രാർക്കന്മാർ രശ്മിപരത്തിനില്ക്കുന്നപോലെ ശോഭിച്ചു. ശരീരത്തിൽ തറച്ചുനില്ക്കുന്ന കർണ്ണന്റെ ശരങ്ങൾ സുഹൃത്തുക്കളുടെ ശുശ്രൂഷയാൽ വലിച്ചു നീക്കിക്കളഞ്ഞ് ആ മഹാരഥന്മാർ സസന്തോഷം, സസുഖം ഇന്ദ്രനും വിഷ്ണുവും സദസ്സിൽ എന്നപോലെ കൈനിലയിൽ പ്രവേശിച്ചു.

കർണ്ണനെ വധിച്ചതിൽ സന്തോഷിച്ച് ദേവന്മാരും ഗന്ധർവ്വന്മാരും മനുഷ്യരും ചാരണന്മാരും ബ്രഹ്മർഷിമാരും യക്ഷന്മാരും സർപ്പങ്ങളും അവരുടെ വിജയത്തെ വാഴ്ത്തുകയും സ്തുതിക്കുകയും ചെയ്തു. ആ മഹത്തായ കർമ്മങ്ങളാൽ പ്രസിദ്ധി സമ്പാദിച്ച ആ വീരന്മാർ, തങ്ങളെ പുകഴ്ത്തിപ്പറയുന്ന ജനങ്ങളെ വയഃക്രമംപോലെ മാനിച്ചു സൽക്കരിച്ചു. സുഹൃൽഗണങ്ങളോടകൂടി അവർ ബലിയുടെ ക്ഷയത്തിൽ ശക്രനും വിഷ്ണുവുംപോലെ സന്തോഷിച്ചു."

**95. ശിബിരപ്രയാണം – ദുര്യോധനൻ തടുക്കുന്നത് വകവയ്ക്കാതെ കൗരവസൈന്യം ഓടുന്നു –** സഞ്ജയൻ പറഞ്ഞു: "കർണ്ണനെ വധിച്ചതായിക്കണ്ടപ്പോൾ കൗരവന്മാരെല്ലാം പേടിച്ച് പത്തുദിക്കിലേക്കും പാഞ്ഞോടിക്കളഞ്ഞു. ശത്രുക്കൾ ആ വീരനെ പോരിൽ കൊന്നതായി അറിഞ്ഞ് ഭയപ്പെട്ട് നിന്റെ കൂട്ടരൊക്കെ ഓടി ഓരോ ദിക്കിൽപ്പോയി ചെന്നിരുന്നു. പേടിച്ചുഴന്ന നിന്റെ മക്കളും തടുത്തിട്ടു നിന്നില്ല. അവരും പിൻവാങ്ങി. അവരുടെ പുത്രനും, ശല്യന്റെ സമ്മതത്തോടെ പിൻവാങ്ങി. ചത്തുശേഷിച്ച മഹാരഥന്മാരായ നിന്റെ യോധരോടുകൂടി എല്ലാവരുമൊന്നിച്ച് കൈനിലയിലേക്ക് ഓടിക്കളഞ്ഞു. ആയിരം ഗാന്ധാരന്മാരോടുകൂടി ശകുനിയും ഓടി. കർണ്ണനെ കൊന്നതു കണ്ടപ്പോൾ ഒരുനിമിഷം പടക്കളത്തിൽ നില്ക്കുവാൻ ശകുനിക്കു ധൈര്യമുണ്ടായില്ല.

വലിയ മഴക്കാർനിരപോലെ വലിയ ആനപ്പടയോടുകൂടിയ ശാരദ്വതനായ കൃപനും കൈനിലയിലേക്ക് ഓടി. ശൂരനായ അശ്വത്ഥാമാവു നെടുവീർപ്പിട്ട് പാണ്ഡവരുടെ ജയം കണ്ടു ഭയപ്പെട്ട് കൈനിലയിലേക്ക് ഓടി. ചത്തുശേഷിച്ച സംശപ്തകന്മാരുടെ വലിയ സൈന്യത്തോടുകൂടി സുശർമ്മാവും പേടിച്ച് അവരെ നോക്കി കൈനിലയിലേക്കോടി. സർവ്വസ്വവും തീർന്ന ദുര്യോധനരാജാവ് ശോകാകുലനായി, ചിന്തയിൽ മുഴുകി, ബുദ്ധിക്ഷയത്തോടെ മടങ്ങി. കൊടിയറ്റുപോയതേരിൽ രഥികുലോത്തമനായ ശല്യൻ പത്തു ദിക്കിലേക്കും നോക്കിനോക്കി കൈനിലയിലേക്കു മടങ്ങി. വളരെ മഹാരഥന്മാർ മറ്റുകൂട്ടരോടുകൂടി പേടിച്ചുഴന്നു നാണിച്ച് ബുദ്ധികെട്ട് ഓടിക്കളഞ്ഞു. പേടിച്ചുവിറച്ച് തൊണ്ടയിടറി ഭയംകൊണ്ടു കർത്തവ്യമൂഢരായി കൗരവന്മാരെല്ലാവരും, കർണ്ണനെ കൊന്നതു കണ്ട് ഇനി എന്തുചെയ്യണമെന്നറിയാതെ കൈനിലയിലേക്കോടി. ചിലർ അർജ്ജുനനേയും ചില രഥീന്ദ്രർ കർണ്ണനേയും വാഴ്ത്തി. കുരുക്കൾ സകല ദിക്കിലേക്കും പേടിച്ചു പാഞ്ഞു.

നിന്റെ സൈന്യസഹസ്രത്തിൽ ഉള്ളുറപ്പോടുകൂടി പൊരുതുവാൻ ആരുമുണ്ടായില്ല. കർണ്ണൻ മരിക്കുകയാൽ കൗരവരെല്ലാവരും ആശകെട്ടമട്ടിലായി. ജീവിതത്തിലും രാജ്യത്തിലും ഭാര്യമാരിലും ധനത്തിലും ഇവയിലൊന്നിലും അവർക്ക് ആശയില്ലാതായി. വളരെ യത്നിച്ച അവരെ കൂട്ടിച്ചേർത്ത് വലിയ ദുഃഖത്തോടെ ഒന്നിച്ച് നിവേശിക്കുവാൻ നിശ്ചയിച്ചു. അവന്റെ കല്പന ശിരസ്സിൽ വഹിച്ച് അവർ മുഖംവാടി ദീനരായി പടകുടീരത്തിലേക്കു തിരിച്ചു."

**96. യുധിഷ്ഠിരഹർഷം – കൃഷ്ണാർജ്ജുനന്മാർ യുധിഷ്ഠിരനെ കൂട്ടിക്കൊണ്ടുവന്ന് പോർക്കളത്തിൽ മരിച്ചുകിടക്കുന്ന കർണ്ണനെ കാണിച്ചുകൊടുക്കുന്നു –** സഞ്ജയൻ പറഞ്ഞു: "കർണ്ണൻ ഇപ്രകാരം വീണപ്പോൾ, നിന്റെ സൈന്യങ്ങൾ പാഞ്ഞോടിയപ്പോൾ, കൃഷ്ണൻ പാർത്ഥനെ ആലിംഗനംചെയ്ത് ഹർഷത്തോടെ ഇപ്രകാരം പറഞ്ഞു: 'വജ്രി വൃത്രനെ കൊന്നു! നീയോ, കർണ്ണനേയും കൊന്നു! ഇനിമേൽ മാനവന്മാർ വൃത്രവധവും കർണ്ണവധവും പാടിപ്പുകഴ്ത്തും. തേജസ്വിയായ ഇന്ദ്രൻ വജ്രം കൊണ്ട് പോരിൽ വൃത്രനെ കൊന്നു. നീയോ, വില്ലുകൊണ്ട് അമ്പെയ്തു കർണ്ണനെ കൊന്നു! യശസ്കരമായ ഈ വിക്രമം ലോകത്തിൽ എന്നെന്നും പുകഴ്ത്തിപ്പാടും. എടോ കൗന്തേയാ, നീ ധർമ്മരാജാവിനെ ഈ സന്തോഷവർത്തമാനം ഉണർത്തിക്കുക. ഏറെക്കാലം കൊതിച്ചിരുന്ന ആ കാര്യം നടന്നു എന്നു പറയുക! കർണ്ണനെ വധിച്ചു എന്നുണർത്തിക്കുക! ധർമ്മരാജാവിനെ ഉണർത്തിച്ച് നീ കടം വീട്ടുക! നീയും കർണ്ണനും തമ്മിൽ യുദ്ധം തുടങ്ങിയ സമയത്ത് ധർമ്മപുത്രൻ ഇവിടെ വന്നിരുന്നു. ശക്തിയായ എയ്ത്തേല്ക്കുകയാൽ പോരിൽ നില്ക്കുവാൻ അദ്ദേഹം ശക്തനായില്ല. അതുകൊണ്ട് പുരുഷർഷഭനായ രാജാവ് ശിബിരത്തിലേക്കു പോയി.' കൃഷ്ണന്റെ വാക്കുകേട്ട് പാർത്ഥൻ, അങ്ങനെയാകാം എന്നു പറഞ്ഞു. രഥീന്ദ്രൻ തന്റെ രഥം അവ്യഗ്രമായി ശിബിരത്തിലേക്കു തിരിച്ചുപോകുമ്പോൾ കൃഷ്ണൻ സൈനികരോടു പറഞ്ഞു:'ഭടന്മാരേ, നിങ്ങൾ ശത്രുക്കളോടു നേരിട്ടു നില്ക്കുക. നിങ്ങൾക്കു യാതൊരമംഗളവും വരില്ല. ഭദ്രമാകും!' ധൃഷ്ടദ്യുമ്നൻ യുധാമന്യു, മാദ്രീപുത്രന്മാർ, വൃകോദരൻ, ശൈനേയൻ – ഇവരോട് ഗോവിന്ദൻ പിന്നെ ഇപ്രകാരം പറഞ്ഞു: 'രാജാവിനോട് അർജ്ജുനൻ ചെന്ന് കർണ്ണനെക്കൊന്ന സന്തോഷവർത്തമാനം അറിയിക്കുന്നതുവരെ രാജാക്കളായ നിങ്ങൾ സന്നദ്ധരായിത്തന്നെ നില്ക്കണം!' ആ ശൂരന്മാർ സമ്മതിച്ചപ്രകാരം കൃഷ്ണാർജ്ജുനന്മാർ ശിബിരത്തിലേക്കു പോന്നു. പാർത്ഥനേയുംകൊണ്ടു കൃഷ്ണൻ ധർമ്മജന്റെ അടുത്തെത്തി.

യുധിഷ്ഠിരരാജാവ് നല്ല പൊൻകട്ടിലിൽ നിദ്രാലസനായി കിടക്കുകയായിരുന്നു. രാജാവിന്റെ കാല്ക്കൽച്ചെന്നു കാലുപിടിച്ചു സന്തോഷിപ്പിച്ചു. രാജാവു കണ്ണുതുറന്നു നോക്കി. അവരുടെ മുഖത്ത് അസാധാരണമായ ഹർഷവും ശരീരത്തിൽ അസാധാരണവും അമാനുഷവുമായ മുറിവുകളും കണ്ടു. കർണ്ണനെ അവർ കൊന്നുവെന്ന് അദ്ദേഹം ധരിച്ചു. ഉടനെ എഴുന്നേറ്റ് കൃഷ്ണാർജ്ജുനന്മാരെ വീണ്ടും വീണ്ടും പ്രേമത്തോടെ തഴുകി, കൃഷ്ണനോട് വൃത്താന്തം ചോദിച്ചു. കൃഷ്ണൻ അവിടെ നടന്ന സംഭവങ്ങൾ, കർണ്ണന്റെ വധം, യഥാതഥം വിവരിച്ചു പറഞ്ഞു. കൃഷ്ണൻ പുഞ്ചിരിയോടെ ഹതാരിയായ രാജാവിനോട്, കൈകൂപ്പി പറഞ്ഞു: 'ഭാഗ്യം! ഗാണ്ഡീവധന്വാവു, ഭീമസേനനും, രാജാവും, മാദ്രീപുത്രന്മാരും കുശലികളായിരിക്കുന്നു! രോമാഞ്ചമഞ്ചുന്ന വീരനാശനമായ പോരു നടന്നുകഴിഞ്ഞതിൽ നിങ്ങൾ ഭാഗ്യവാന്മാരായിരിക്കുന്നു! രാജാവേ, മേലാൽ വേണ്ടുന്ന കാര്യങ്ങൾ ഉടനെ ചെയ്താലും! മഹാബലനായ കർണ്ണൻ ഹതനായി. അവന്റെ കഥ കഴിഞ്ഞു. ഭാഗ്യം! അങ്ങ് വിജയിച്ചരുളുന്നു! ഭാഗ്യം! പാണ്ഡവന്മാർ വർദ്ധിക്കുന്നു! ചൂതിൽ ജയിച്ചു നേടിയ കൃഷ്ണയെ ഏവനാണോ, ഏതു പുരുഷാധമനാണോ നോക്കി ഹസിച്ചത്, ആ സൂതുപത്രന്റെ രക്തം ഇതാ ഭൂമികുടിക്കുന്നു. ശരനിരയാൽ പൂർണ്ണമായ ശരീരത്തോടെ ആ ശത്രു പടക്കളത്തിൽ വീണുകിടക്കുന്നു. അമ്പേറ്റുപിളർന്ന ആ പുരുഷവ്യാഘ്രനെ ഭവാൻ പോയിക്കണ്ടാലും! രാജാവേ, ഭവാൻ ഹതശത്രുവായി പാരിടം പാലിച്ചാലും! ഞങ്ങളോടുകൂടി ഒരുങ്ങി ഭവാൻ മുഖ്യ

മായ സൗഖ്യങ്ങളെയേറ്റാലും.' ഇപ്രകാരം മഹാത്മാവായ കൃഷ്ണൻ പറഞ്ഞതുകേട്ട് ഹർഷത്തോടെ കൃഷ്ണനെ യുധിഷ്ഠിരൻ കൊണ്ടാടി, 'ഭാഗ്യം! ഭാഗ്യം!' എന്നു പറഞ്ഞ് യുധിഷ്ഠിരൻ ഇപ്രകാരം തുടർന്നു:'അല്ലയോ വീരാ! ദേവകീപുത്രാ! ഇതു ഭവാനിൽ ആശ്ചര്യമല്ല! നീ സൂതനായിട്ടുള്ള പാർത്ഥൻ അമാനുഷമായ കർമ്മംചെയ്തതിൽ അത്ഭുതപ്പെടുവാൻ എന്തുണ്ട്?' എന്നു പറഞ്ഞ് കുരുശ്രേഷ്ഠൻ കൃഷ്ണന്റെ സാംഗദമായ വലം കൈപിടിച്ചു പറഞ്ഞു: 'കേശവാർജ്ജുനന്മാർ ദേവന്മാരായ നരനാരായണന്മാരാണെന്നു നാരദൻ എന്നോടു പറഞ്ഞിട്ടുണ്ട്. ധർമ്മരക്ഷയ്ക്ക് ഏറ്റവരായ പുരാണർഷികളാണെന്നു പല പ്രാവശ്യം മഹാബുദ്ധിമാനായ വ്യാസമഹർഷി പറഞ്ഞിട്ടുണ്ട്. അല്ലയോ കൃഷ്ണാ! അങ്ങയുടെ പ്രസാദംകൊണ്ട് പാണ്ഡുപുത്രനായ ഈ ധനഞ്ജയൻ നേരിട്ട ശത്രുക്കളെയെല്ലാം കൊന്നു. ഒരിടത്തും പിന്തിരയുകയുണ്ടായിട്ടില്ല. ഞങ്ങൾക്കു ജയം ദൃഢമാണ്. ഞങ്ങൾക്കു പരാജയം എന്നതില്ല. അങ്ങ് ഈ പോരിൽ അർജ്ജുനന്റെ സാരഥ്യം വഹിക്കുമ്പോൾ ഞങ്ങൾക്ക് എവിടെയാണു പരാജയം!' ഭീഷ്മനും, ദ്രോണനും, കർണ്ണനും, കൃപനും അവരുടെ അനുയായികളായ ഏതു ശൂരനും ഞങ്ങൾക്കു പുല്ലാണ്! അങ്ങയുടെ ബുദ്ധിയാൽ കർണ്ണൻ കൊല്ലപ്പെട്ടതോടെ അവരെല്ലാം ഹതരായിരിക്കുന്നു!' എന്നു പറഞ്ഞ് ധർമ്മരാജാവ് വെളുത്തതും, വാൽ കറുത്തതുമായ അശ്വങ്ങളെ പൂട്ടിയ സ്വർണ്ണത്തേരിൽക്കയറി സൈന്യങ്ങളോടുകൂടി വീരന്മാരായ കൃഷ്ണാർജ്ജുന്മാരോട് പ്രിയം അനുമന്ത്രിച്ച് വളരെ വൃത്താന്തങ്ങൾ നിറഞ്ഞ പോർക്കളം കാണുവാനായിപോന്നു. വഴിക്ക് വീരന്മാരായ കൃഷ്ണാർജ്ജുനന്മാരേട് ഓരോന്നു പറഞ്ഞുപോന്ന് പടക്കളത്തിലെത്തി. പോരിൽ മൃതിയടഞ്ഞുകിടക്കുന്ന പുരുഷവ്യാഘ്രനെ കണ്ടു. പുരുഷേന്ദ്രനായ കർണ്ണനെ കണ്ടു; ചുറ്റും കേസരമുള്ള കദംബപ്പൂവുപോലെ കിടക്കുന്ന കർണ്ണനെ കണ്ടു. ശരാചിതാംഗനായ കർണ്ണനെ ധർമ്മരാജാവു കണ്ടു. സുഗന്ധതൈലംകൊണ്ട് തെളിയിച്ച അസംഖ്യം പൊൻവിളക്കുകൾ ഉയർത്തിപ്പിടിച്ചു വെളിച്ചം കാണിച്ചുകൊടുത്തു. രാജാവു നല്ലവണ്ണം കർണ്ണനെ നോക്കിക്കണ്ടു. ഗാണ്ഡീവംവിട്ട് ബാണങ്ങൾ സകല ദിക്കിലുമേറ്റ് ദേഹംതകർന്ന്, പുത്രനോടു കൂടെ മരിച്ചുകിടക്കുന്ന കർണ്ണനെ ധർമ്മരാജാവും കണ്ടു. നല്ലപോലെ വിശ്വാസം വരുവാൻ വീണ്ടും വീണ്ടും നോക്കിക്കണ്ട് രാജാവു പുരുഷവ്യാഘ്രരായ രണ്ടുപേരേയും പുകഴ്ത്തി."

ധർമ്മപുത്രൻ പറഞ്ഞു: "ഗോവിന്ദാ! ഞാൻ എന്റെ സഹോദരന്മാരോടുകൂടി ഈ മന്നിൽ രാജാവായിത്തീർന്നിരിക്കുന്നു! ജ്ഞാനിയായ ഭവാനാൽ രക്ഷിക്കപ്പെടുന്ന ഞങ്ങൾ അനുഗ്രഹീതരായിത്തീർന്നിരിക്കുന്നു! മാനിയായ ആ നരവ്യാഘ്രനെ, കർണ്ണനെ, കൊന്നവൃത്താന്തം കേട്ടിട്ട് ദുരാത്മാവായ ദുര്യോധനൻ ഇന്നു നിരാശനാകും. അവന് ഇനി ജീവിതത്തിലും, രാജ്യത്തിലും, മറ്റു ശ്രേയസ്സിലുമിനി ആശയുണ്ടാവുകയില്ല. മഹാരഥനായ കർണ്ണന്റെ നാശത്തോടു കൂടി അവന്റെ ആശയും ചത്തുപോയി. അല്ലയോ പുരുഷോത്തമാ, ഞങ്ങൾ ഭവാന്റെ പ്രസാദത്താൽ കൃതാർത്ഥരായി. ഭാഗ്യം! ഞങ്ങൾ ജയിച്ചു ഗോവിന്ദാ! ഭാഗ്യം! ശത്രു നശിച്ചുപോയി ഗോവിന്ദാ! ഭാഗ്യം! ഗാണ്ഡീവധന്വാവായ അർജ്ജുനൻ, പാണ്ഡവൻ ജയിച്ചു. പതിമ്മൂന്നു വർഷമായി ഗോവിന്ദാ, ഞാൻ ഉറങ്ങാതെ ദുഃഖിച്ചുകഴിയുന്നു. ഇന്നു ഞാൻ അങ്ങയുടെ പ്രസാദത്താൽ സുഖമായി രാത്രി ഉറങ്ങാം ഗോവിന്ദാ!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം ധർമ്മരാജാവ് പല പ്രകാരത്തിൽ കൃഷ്ണനെ വാഴ്ത്തി. രാജാവേ, ഫൽഗുനനേയും യുധിഷ്ഠിരൻ വാഴ്ത്തി. പാർത്ഥന്റെ അമ്പേറ്റു മരിച്ചുകിടക്കുന്ന കർണ്ണനെ നോക്കിക്കണ്ട് താൻ വീണ്ടും ജനിച്ചിരിക്കുന്നുവെന്ന് കുരുകുലരാജാവു വിചാരിച്ചു. മഹാരഥന്മാരായ രാജാക്കളെല്ലാം ധർമ്മപുത്രനെച്ചെന്നുകണ്ട് അവരുടെ ആഹ്ളാദം രാജാവിനെ അറിയിച്ച് ഹർഷിപ്പിച്ചു! സഹദേവനും, നകുലനും, ഭീമസേനനും, വൃഷ്ണിപ്രവരനായ ശൈനേയനും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, പാണ്ഡുപാഞ്ചാലസൃഞ്ജയന്മാരും സൂതപുത്രന്റെ മരണത്തിൽ അവരുടെ അഭിനന്ദനാനുമോദനങ്ങൾ രാജാവിനെ ബഹുമാനിച്ചുണർത്തിച്ചു. ധർമ്മരാജാവിനെ വാഴ്ത്തി. യുദ്ധത്തിൽ വിജയശ്രീലാളിതരായ കൃഷ്ണാർജ്ജുനന്മാരെ ശുദ്ധശൂരപ്രഹാരികളെ, സ്തുതിവാക്യങ്ങൾകൊണ്ട് അവർ പുകഴ്ത്തി. ആ മഹാരഥന്മാർ മോദത്തോടെ കൈനിലയിൽ പ്രവേശിച്ചു. ഇപ്രകാരം രോമഹർഷണമായ ക്ഷയം അല്ലയോ ധൃതരാഷ്ട്രരാജാവേ നിന്റെ ദുർമ്മന്ത്രിതംകൊണ്ടുണ്ടായി. രാജാവേ, നീ അതിൽ ഇപ്പോൾ ദുഃഖിക്കുന്നുണ്ടാകും!"

വൈശമ്പായനൻ പറഞ്ഞു:'ഈ അപ്രിയംകേട്ട് കൗരവരാജാവായ ധൃതരാഷ്ട്രൻ നിശ്ചേഷ്ടനായി പീഠംവിട്ട് ഭൂമിയിൽ വീണു. അതേവിധംതന്നെ ദീർഘദർശിനിയായ ഗാന്ധാരീദേവിയും വീണു. പോരിൽ കർണ്ണവധത്തെപ്പറ്റി പലതും വളരെ വളരെ പറഞ്ഞ് അവർ ദുഃഖിച്ചു. ഉടനെ വിദുരൻ സഞ്ജയനോടുകൂടി ധൃതരാഷ്ട്രനെ താങ്ങിയിരുത്തി. അവർ രണ്ടുപേരും രാജാവിനെ ആശ്വസിപ്പിച്ചു. കുരുനാരികൾ ഗാന്ധാരിയെ താങ്ങിയെഴുന്നേല്പിച്ചു. രാജാവേ, ദൈവംതന്നെയാണ് മേലെ എന്ന് അവനോർത്തു. വരാനിരിക്കുന്നതും അവൻ ഓർത്തു. മഹാതപസ്വിയും, വലിയ പീഡയേറ്റ് ഉള്ളുകെട്ടവനുമായ രാജാവ് ചിന്താശോകാന്ധനായി മോഹത്തിൽ മുഴുകി ഒന്നുമറിയാതെയായി. രാജാവ് ഒന്നുംമിണ്ടാതെ സംജ്ഞവിട്ടവനായി. അചേതനനായ രാജാവിനെ അവർ ആശ്വസിപ്പിച്ചു."

**97. ശ്രവണമഹിമ - കർണ്ണപർവ്വഫലശ്രുതി -** മഹാത്മാവായ അർജ്ജുനനും കർണ്ണനും തമ്മിലുണ്ടായ മഹായുദ്ധമഖം (യുദ്ധമാകുന്ന യാഗം) പഠിച്ചവൻ ശരിക്കു ചെയ്ത യാഗത്തിന്റെ ഫലം നേടും. കേൾക്കുകയാണെങ്കിൽത്തന്നെ നേടും. മഖം, ഭഗവാനും സനാതനനുമായ മുകന്ദൻ ആകുന്നു. ഹുതാശൻ, വായു, ചന്ദ്രൻ, ദിനേശ്വരൻ ഇവർ ചൊല്ലുന്നവരാണ്. അസൂയവിട്ട് അത് കേൾക്കുകയും പറയുകയും ചെയ്താൽ സമസ്തലോകത്തോടുംകൂടി അവൻ സുഖിക്കുന്നതാണ്. എപ്പോഴും ഭക്തിയുള്ള മർത്ത്യർ പുണ്യവും വരിഷ്ഠവുമായ ഈ സംഹിത പഠിച്ചാൽ ധനങ്ങളും ധാന്യങ്ങളും യശസ്സുംനേടി സസന്തോഷം ജീവിക്കും, അതിൽ യാതൊരു സംശയവുമില്ല. അതുകൊണ്ട് അസൂയവിട്ട ഈ കഥ മനസ്സിരുത്തി കേൾക്കണം. എന്നാൽ എല്ലായ്പ്പോഴും മനുഷ്യൻ സകല സുഖങ്ങളേയും അനുഭവിക്കുന്നതാണ്.

വിഷ്ണുവും, സ്വയംഭൂവും, ഭഗവാനായ ഉമേശനും ആ പുരുഷശ്രേഷ്ഠനിൽ സന്തുഷ്ടരായി ഭവിക്കും. ബ്രാഹ്മണരിൽ വേദജ്ഞാനം ഉണ്ടാകും. ക്ഷത്രിയരിൽ പോരിൽ ബലവും വിജയവും ഉണ്ടാകും. വൈശ്യന്മാർ ധനസമ്പാദനത്തിൽ ശ്രേഷ്ഠന്മാരാകും. ശൂദ്രന്മാർ ആരോഗ്യവാന്മാരായി ഭവിക്കും.

അതുപോലെ ഭഗവാനായ വിഷ്ണു, നിത്യനായ ദേവൻ, ഇതിൽ പുകഴ്ത്തപ്പെടുന്നവനാകയാൽ ഈ കഥ വായിക്കുന്നവന്നു സകല കാമങ്ങളും ലഭിക്കും. സകല നരന്മാരും സുഖിക്കും എന്നു മുനി കല്പിച്ചിരിക്കുന്നു.

ഒരു കൊല്ലം, ദിവസേന കപിലാഗോക്കളെ കുട്ടിയോടുകൂടി സൽപാത്രത്തിൽ ദാനംചെയ്യുന്നവന്നു കിട്ടുന്ന സുകൃതം കർണ്ണപർവ്വം കേൾക്കുന്നവന്നു ലഭിക്കുന്നതാണ്."

# ശല്യപർവ്വം

*"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ശല്യവധപർവ്വം

**1. ധൃതരാഷ്ട്രപ്രമോഹം - സഞ്ജയനിൽനിന്ന് യുദ്ധവൃത്താന്തമറിഞ്ഞ ധൃതരാഷ്ട്രൻ ബോധം കെട്ടു വീഴുന്നു -** ജനമേജയൻ പറഞ്ഞു: "ഇപ്രകാരം അർജ്ജുനൻ കർണ്ണനെ കൊന്നതിന്നുശേഷം അല്പമായി അവശേഷിച്ച കൗരവ്യന്മാർ ഹേ ഭൂസുരാ! എന്തുചെയ്തു? കൗരവ രാജാവായ സുയോധനൻ പാണ്ഡവന്മാരുടെ ഉയർന്ന ബലം കണ്ട് കാലോചിതമായി എന്തുചെയ്തു? ഹേ ദ്വിജോത്തമാ! പൂർവ്വന്മാരുടെ മഹത്തായ ചരിത്രംകേട്ടു തൃപ്തിവരുന്നില്ല. അതു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "കർണ്ണൻ മരിച്ചതറിഞ്ഞ് സുയോധനൻ സങ്കടക്കടലിൽ മുങ്ങി ഒന്നിലും ആശയില്ലാത്തവനായി ഹാ! കർണ്ണാ! ഹാ! കർണ്ണാ! എന്നു കരഞ്ഞു നെടുവീർപ്പിട്ട് അവശേഷിച്ച മന്നവന്മാരുമൊത്ത് കൈനിലയിൽ പ്രവേശിച്ചു. ശാസ്ത്രോക്തമായ സൂക്തികൾ പറഞ്ഞ് മറ്റുള്ളവർ ആശ്വസിപ്പിച്ചിട്ടും സുയോധനൻ ശർമ്മം പ്രാപിച്ചില്ല. സൂതപുത്രന്റെ വധം ചിന്തിച്ച് അവന്നു യാതൊരാശ്വാസവും കിട്ടാതായി. 'ദൈവം ബലിഷ്ഠംതന്നെ! സംഭവിക്കേണ്ടതെല്ലാം സംഭവിക്കുകതന്നെ ചെയ്യും' എന്നു വിചാരിച്ച് അവൻ യുദ്ധത്തിന്നുതന്നെ തീർച്ചയാക്കി പോരിന്നിറങ്ങി. ശല്യനെ സേനാധിപനാക്കി. ചത്തുശേഷിച്ച രാജാക്കന്മാരോടുകൂടി പോരിന്നു ചെന്നേറ്റു. ദേവാസുരയുദ്ധംപോലെ കുരുപാണ്ഡവസൈന്യങ്ങൾ തമ്മിൽ ബഹളമായ യുദ്ധം നടന്നു. ഭയങ്കരമായ യുദ്ധത്തിൽ സൈന്യങ്ങൾ മരിച്ചുവീണതിന്നുശേഷം യുധിഷ്ഠിരൻ ശല്യനെ സംഹരിച്ചുവീഴ്ത്തി. ശല്യനും വീണപ്പോൾ ദുര്യോധനൻ രണാങ്കണത്തിൽനിന്നു മാറി. ശത്രുഭയംനിമിത്തം ഘോരമായ കയത്തിൽ ഇറങ്ങി മുങ്ങിക്കിടന്നു. അന്ന് ഉച്ചകഴിഞ്ഞ സമയത്ത് മഹാരഥന്മാർ കയത്തെ ചെന്നു വളഞ്ഞു. ഹ്രദത്തിൽനിന്ന് ദുര്യോധനനെ വിളിച്ച് അവനുമായി ഭീമൻ പോരാടി. ഭീമൻ ദുര്യോധനനെ അടിച്ചുവീഴ്ത്തി. ആ വില്ലാളി വീണപ്പോൾ ശിഷ്ടരായ മൂന്നു മഹാരഥന്മാർ വാശിമൂത്ത് രാത്രിയിൽച്ചെന്ന് പാഞ്ചാലസൈന്യത്തെയൊക്കെ കൊന്നു. പിന്നെ പൂർവ്വാഹ്നമായപ്പോൾ സഞ്ജയൻ ശിബിരം വിട്ടു. അവൻ സഹിക്കവയ്യാത്ത ദുഃഖത്തോടുകൂടി പുരത്തിൽച്ചെന്ന് വിറച്ചുവിറച്ച്, കൈപൊക്കി രാജാവിന്റെ ഗൃഹത്തിൽ പ്രവേശിച്ചു. 'ഹാ! രാജാവേ!' എന്നു ദുഃഖത്തോടെ കരഞ്ഞു. മഹാത്മാവിന്റെ വധത്താൽ നമ്മൾ കെട്ടു. കാലഗതി വൈഷമ്യമുള്ളതുതന്നെ! ഇന്ദ്രതുല്യന്മാരെയൊക്കെ പാണ്ഡവർ സംഹരിച്ചു. ജനങ്ങൾ സഞ്ജയനെക്കണ്ടു ക്ലേശംപൂണ്ട് ചുറ്റും കൂടി. സംഭ്രമത്തോടെ രാജാവേ! രാജാവേ! എന്നു വിളിച്ച് ആബാലവൃദ്ധം ജനങ്ങൾ വിലപിച്ചു. 'രാജാവിനെ കൊന്നു' എന്ന വർത്തമാനം കേട്ട് ജനങ്ങൾ ആർത്തനാദം മുഴക്കി. സ്ത്രീകളും പുരുഷന്മാരും പേടിച്ച് ഓട്ടമായി. ബുദ്ധികെട്ട് ഉന്മത്തനെപ്പോലെ ശോകപീഡിതനായി സഞ്ജയൻ ധൃതരാഷ്ട്ര മന്ദിരത്തിലേക്കു കടന്നുചെന്നു. പ്രജ്ഞാദൃഷ്ടിയായ രാജാവിനെ കണ്ടു. ധൃതരാഷ്ട്രൻ ഗാന്ധാരിയോടും, സ്നുഷമാരോടും, വിദുരനോടും മറ്റ് ഇഷ്ടസുഹൃത്തുക്കളോടുംകൂടി കർണ്ണനെ കൊന്ന കാര്യം ചിന്തിച്ച് ഇരിക്കുകയായിരുന്നു. സഞ്ജയൻ രാജാവിന്റെ മുമ്പിൽ ചെന്നു കരഞ്ഞുകൊണ്ട് ഹേ! ജനമേജയാ! കാര്യങ്ങൾ തൊണ്ടയിടറി ഉണർത്തിച്ചു: ഹേ! ഭരതർഷഭാ! സഞ്ജയനായ ഞാൻ ഇതാ തിരുമുമ്പിൽ എത്തിയിരിക്കുന്നു; അങ്ങയോടുണർത്തിക്കുന്നു മദ്രാധിപനായ ശല്യൻ മരിച്ചു! സൗബലനായ ശകുനിയും മരിച്ചു. ഉലൂകനും ചത്തു. സംശപ്തകന്മാരൊക്കെ ഒടുങ്ങി. കാംബോജന്മാരും, ശകന്മാരും, മ്ലേച്ഛന്മാരും, പാർവ്വതീയന്മാരും, യവനന്മാരും, പ്രാച്യന്മാരും, ദാക്ഷിണാത്യന്മാരും, ഉദീച്യരും, പ്രദീച്യനും, രാജാക്കളും, രാജപുത്രന്മാരും ഒക്കെ ചത്തൊടുങ്ങി. പാണ്ഡവൻ പറഞ്ഞവിധം തന്നെ ദുര്യോധനനേയും വധിച്ചു. തുട ഖണ്ഡിക്കപ്പെട്ട് സുയോധനൻ പൊടിപുരണ്ട് യുദ്ധഭൂമിയിൽ വീണുകിടക്കുന്നു ധൃഷ്ടദ്യുമ്നനും, തോല്ക്കാത്ത ശിഖണ്ഡിയും കൊല്ലപ്പെട്ടു. യുധാമന്യു, ഉത്തമൗജസ്സ്, പ്രഭദ്രകന്മാർ, പാഞ്ചാലർ, ചേദികൾ ഇവരൊക്കെ മരിച്ചു. നിന്റെ മക്കൾ എല്ലാവരും കൊല്ലപ്പെട്ടു. ദ്രൗപദിയുടെ മക്കൾ എല്ലാവരും കൊല്ലപ്പെട്ടു. കർണ്ണപുത്രനായ വൃഷസേനൻ മരിച്ചു. സൈന്യങ്ങളൊക്കെ ചത്തു. ഗജങ്ങളൊക്കെ മുടിഞ്ഞു. തേരാളികളും കുതിരകളുമൊക്കെ ചത്തു. പ്രഭോ, നിങ്ങളുടെ കൈനിലയിൽ അല്പമേ അവശേഷിച്ചിട്ടുള്ളു. കുരുക്കളും പാണ്ഡവരും യുദ്ധംചെയ്തു മുടിഞ്ഞു. ലോകത്തിൽ സ്ത്രീകൾ മാത്രം ബാക്കിയായി. പാണ്ഡവരിൽ ഏഴാളുകൾ മാത്രം ശേഷിച്ചു. പാണ്ഡവന്മാർ അഞ്ചുപേരും കൃഷ്ണനും സാത്യകിയും മാത്രം പാണ്ഡവരിൽ അവശേഷിച്ചു. കൃപനും, കൃതവർമ്മാവും, അശ്വത്ഥാമാവും ഇങ്ങനെ മൂന്നുപേർ മാത്രം ഹേ, രാജേന്ദ്രാ, അങ്ങയ്ക്കും അവശേഷിച്ചിരിക്കുന്നു. വന്നുചേർന്ന അക്ഷൗഹിണികളിൽ ഇവർ മാത്രം ശേഷിച്ചു. ബാക്കിയൊക്കെ ചത്തൊടുങ്ങി. ദുര്യോധനനെ മുൻനിർത്തി വൈരം കാരണമാക്കി ഹേ, രാജാവേ! കാലൻ ഈ ലോകമൊക്കെയും മുടിച്ചു."

വൈശമ്പായനൻ തുടർന്നു: "ഈ ക്രൂരമായ വാക്കു കേട്ട് ജനേശ്വരനായ ധൃതരാഷ്ട്രൻ സത്വം കെട്ട് ഭൂമിയിൽ പതിച്ചു. അവൻ ഭൂമിയിൽ വീണപ്പോൾ വിദുരനും ദുഃഖാർത്തനായി വീണു. ഗാന്ധാരിയും സ്നുഷമാരും, മറ്റു കുരുനാരിമാരും ഈ ക്രൂരമായ വാക്കുകൾ കേട്ടയുടനെ നിലത്തുവീണു. ബോധം കെട്ടു നിലത്തുവീണ ആ രാജമണ്ഡലം പ്രലപിച്ചു. ചിത്രത്തിലെഴുതിയതുപോലെ നിശ്ചലരായി. പിന്നെ പണിപ്പെട്ട് ധൃതരാഷ്ട്രരാജാവ് പതുക്കെ പ്രാണങ്ങളെ നേടി ബോധം പൂണ്ട് വിറച്ചു വിറച്ച് ചുറ്റും നോക്കി ക്ഷത്താവിനോടു പറഞ്ഞു: ഹേ പ്രാജ്ഞാ! വിദുരാ! ഭരതർഷഭാ! നീയല്ലാതെ എനിക്ക് മറ്റു ഗതിയൊന്നുമില്ല.

---

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ." - കുട്ടിക്കൃഷ്ണമാരാർ.*

മക്കളൊക്കെ ചത്ത് അനാഥസ്ഥിതിയിലെത്തിയ എനിക്ക് ഇനി മറ്റു ഗതിയെന്ത്?' എന്നു പറഞ്ഞ് വീണ്ടും ബോധഹീനനായി വീണു. ഇപ്രകാരം വീണ അവനെ ചില ബന്ധുക്കൾ കണ്ട് തണുത്ത ജലം കൊടുത്ത് വിശറിയെടുത്ത് വീശി. വളരെനേരം കഴിഞ്ഞിട്ട് ഒന്നാശ്വസിച്ചു. പുത്രദുഃഖാർത്തനായ ധൃതരാഷ്ട്രൻ ധ്യാനം പൂണ്ട് മിണ്ടാതെ കുടത്തിലിട്ട പാമ്പിനെപ്പോലെ ചീറ്റി.

ദുഃഖിക്കുന്ന രാജാവിനെ നോക്കി സഞ്ജയൻ കരഞ്ഞു. സ്ത്രീകളാൽ ചുറ്റപ്പെട്ട ഗാന്ധാരിയും വളരെനേരം വിലപിച്ചു. വിദുരനോട് സഞ്ജയൻ പറഞ്ഞു: 'ഹേ! നരശ്രേഷ്ഠാ! ധൃതരാഷ്ട്രൻ ബോധരഹിതനായിരിക്കുന്നു. ഗാന്ധാരിയും സ്ത്രീജനങ്ങളൊക്കെയും എല്ലാ സ്നേഹിതവർഗ്ഗവും പോകട്ടെ!' ഇതു കേട്ട് വിദുരൻ സ്ത്രീകളെയൊക്കെ പറഞ്ഞു വിട്ടു സ്ത്രീകൾ മാറിപ്പോയി. രാജാവ് ദുഃഖിക്കുന്നതു കണ്ട് ജനങ്ങൾ വിലപിച്ചു. ധൃതരാഷ്ട്രൻ വീണ്ടും ബോധംപൂണ്ട് വിറച്ചു. വീണ്ടും വിലപിച്ചു. സഞ്ജയൻ ധൃതരാഷ്ട്രനെ നോക്കി. വീണ്ടും വീണ്ടും വീർപ്പിടുന്ന ധൃതരാഷ്ട്രനെ തൊഴുതുകൊണ്ട് വിദുരൻ മൃദുവായ വാക്കുകൾ പറഞ്ഞ് ആശ്വസിപ്പിച്ചു."

**2. ധൃതരാഷ്ട്രവിലാപം** – വൈശമ്പായനൻ പറഞ്ഞു: " സ്ത്രീകളെ വിട്ടയച്ച് ധൃതരാഷ്ട്രൻ ദുഃഖത്തിൽ മുഴുകി മഹാരാജാവേ, വിലപിച്ചു പുകയുന്ന മട്ടിൽ വീർപ്പിട്ടു വീണ്ടും കൈകൾ കുടഞ്ഞ് ചിന്തപൂണ്ട് ഇങ്ങനെ പറഞ്ഞു.

ധൃതരാഷ്ട്രൻ പറഞ്ഞു: ഹാ! കഷ്ടം! അയ്യോ കഷ്ടം! മഹാദുഃഖം പാണ്ഡവന്മാരാരും മരിക്കാതെ ക്ഷേമത്തോടുകൂടിയിരിക്കുന്നതായി നീ പറഞ്ഞു ഞാൻ കേൾക്കുന്നു! ഹേ സൂതാ! എന്റെ ഹൃദയം വജ്രത്തേക്കാൾ കഠിനംതന്നെ! എന്റെ മക്കളെയൊക്കെ കൊന്നതായിക്കേട്ട് എന്റെ ഹൃദയം ആയിരമായി തകർന്നില്ലല്ലോ! അവരുടെ പ്രായവും ബാല്യകാലത്തെ ക്രീഡകളും ഓരോന്നോരോന്നു ചിന്തിച്ച് അവരെ കൊന്നതായിക്കേട്ട് എന്റെ ഉള്ളു തകരുന്നു. അന്ധനായ എനിക്ക് അവരുടെ ആകൃതി കാണുവാൻ കഴിയുന്നില്ലെങ്കിലും പുത്രസ്നേഹം മൂലം ഞാൻ അവരിൽ പ്രീതിയോടെ ജീവിച്ചു. ബാല്യംവിട്ട് യൗവനത്തിലും പിന്നെ മദ്ധ്യപ്രായത്തിലും എത്തിയ അവരെ ഞാൻ സസന്തോഷം മനസാ സ്നേഹിച്ചിരുന്നു. അവരുടെ ഓജസ്സും ഐശ്വര്യവും കളഞ്ഞ് ഇപ്പോൾ ഞാനാണ് അവരെ നശിപ്പിച്ചത്. ഞാനാണ് അവനെ കൊന്നത്. മോനേ, ദുര്യോധനാ, നിന്റെ മരണത്തെപ്പറ്റി കേട്ട് എന്റെ മനസ്സിന്ന് ഒരു ശാന്തിയും കിട്ടുന്നില്ല. മകനേ! നിന്റെ അച്ഛൻ അനാഥനായിരിക്കുന്നു. മകനെ മഹാരാജാ! വരൂ! വരൂ! ദുര്യോധനാ! നീയില്ലാഞ്ഞാൽ, ഹേ മഹാബാഹോ! എനിക്ക് എന്താണ് ഒരു ഗതി! ഉണ്ണി, വന്നുചേർന്ന രാജാക്കന്മാരെയൊക്കെ വിട്ടൊഴിഞ്ഞു, നാടനായ ഒരു ചൊത്ത രാജാവിനെപ്പോലെ നിലത്ത് ചത്തുകിടക്കുകയാണോ? സുഹൃത്തുക്കൾക്കും ജ്ഞാതികൾക്കും നീ ഗതിയായി നിന്ന രാജാവല്ലെ? വൃദ്ധനും കുരുടനുമായ അച്ഛനെവിട്ട് നീ എവിടെപ്പോയി? ആ നിന്റെ കൃപയും ആ പ്രീതിയും ആ മാനിത്വവും മോനേ ഹേ! രാജാവെ, എങ്ങുപോയി! പോരിൽ തോല്ക്കാത്ത നിന്നെ പാർത്ഥന്മാർ എങ്ങനെ കൊന്നു!

കാലത്ത് എഴുന്നേറ്റ് എന്നെ അച്ഛാ! അച്ഛാ! എന്ന് ആർവിളിക്കും? മഹാരാജാവേ, ലോകനാഥാ, എന്ന് എപ്പോഴും വീണ്ടും ഇനി ആർ വിളിക്കും. എന്നെ കഴുത്തിൽ തഴുകി സ്നേഹം കൊണ്ട് നിറഞ്ഞ നേത്രങ്ങളോടുകൂടി 'ഹേ കൗരവ്യാ, കല്പിക്കുക!' എന്ന നല്ല വാക്ക് ഇനി ആർ പറയും. മകനെ! നിന്റെ ആ വാക്കു ഞാൻ കേട്ടിരിക്കുന്നു. 'എനിക്കാണ് അധികം ഭൂമി പാർത്ഥന് അങ്ങനെയില്ല. ഭഗദത്തൻ, കൃപൻ, ശല്യൻ, അവന്തീശൻ, ജയദ്രഥൻ, ഭൂരിശ്രവസ്സ്, ശലൻ, ബാൽഹീകൻ, സോമദത്തൻ. ദ്രൗണി, കൃതവർമ്മാവ്, മഗധരാജാവ്, ബൃഹൽബലൻ, കോസലൻ, ശകുനി, മ്ളേച്ഛന്മാർ, അനേകായിരം ശകന്മാർ, യവനേന്ദ്രന്മാർ, സുദക്ഷിണൻ, കാംബോജൻ, ത്രിഗർത്താധിപൻ, ഭീഷ്മപിതാമഹൻ, ശ്രുതായുസ്സ്, അയുതായുസ്സ്, ശതായുസ്സ്, ജലസന്ധൻ, രക്ഷസ്സ്, അലായുധൻ, അലംബുഷൻ, മഹാബാഹു, സുബാഹു ഇവരും മറ്റു പല രാജാക്കളും എനിക്കുവേണ്ടി മഹായുദ്ധത്തിൽ എല്ലാവരും പ്രാണൻ കളഞ്ഞ് പൊരുതുവാൻ സന്നദ്ധരാണ്. അവരുടെ നടുവിൽ ഭ്രാതാക്കളോടൊത്ത് ഞാൻ പോർക്കളത്തിൽ പാണ്ഡവപാഞ്ചാലന്മാരോടെല്ലാവരോടും പൊരുതുന്നതാണ്. ചേദികളോടും ദ്രൗപദേയരോടും, സാത്യകി, കുന്തിഭോജൻ, ഘടോൽക്കചൻ എന്നിവരോടും പൊരുതും. അവരെയെല്ലാം തടുക്കുവാൻ ഞാൻ ഒരാൾമാത്രം മതി. ചൊടിച്ചേല്ക്കുമ്പോൾ പാഞ്ഞടുക്കുന്ന പാണ്ഡവേയന്മാരെ യുദ്ധത്തിൽ തടുക്കാൻ എനിക്കു കഴിയും. പിന്നെ പാർത്ഥന്മാർ പക ചെയ്ത രാജാക്കന്മാർ കൂടെയുള്ളപ്പോൾ എന്തിനു വിഷമിക്കുന്നു? അവരെല്ലാവരും പാണ്ഡവന്റെ ഭടന്മാരോട് ഏറ്റെതിർത്ത് എല്ലാറ്റിനേയും സംഹരിച്ചുകളയും. എന്നോടുകൂടി കർണ്ണൻ ഒറ്റയ്ക്കുതന്നെ പാണ്ഡവന്മാരെയൊക്കെ കൊന്നുകളയും. എന്നെ വീരന്മാരായ രാജാക്കളൊക്കെ എന്റെ ആജ്ഞയ്ക്കു വണങ്ങി നില്ക്കും. അവരുടെ നേതാവായ കൃഷ്ണൻ യുദ്ധംചെയ്യുകയില്ലെന്ന് എന്നോടു പറഞ്ഞിട്ടുണ്ട്.' ഇപ്രകാരം പലപ്പോഴും എന്നോട് അവൻ പറഞ്ഞപ്പോൾ ഞാൻ അവന്റെ ശക്തി ചിന്തിച്ച് പാണ്ഡവന്മാരൊക്കെ ചത്തതായി അനുമാനിച്ചു. അവരുടെ ഇടയിൽ നില്ക്കുന്ന എന്റെ മക്കൾ പ്രയത്നം ചെയ്തിട്ടും ഹനിക്കപ്പെടുന്നു. ഭാഗ്യം! പാണ്ഡവന്മാരുടെ ഭാഗ്യമെന്നല്ലാതെ എന്തുപറയുവാൻ!

കുറുക്കനോട് സിംഹം ഏറ്റ് മരിച്ചതുപോലെയല്ലേ ശിഖണ്ഡിയോടേറ്റ് പ്രതാപവാനായ ഭീഷ്മൻ മരിച്ചത്! സർവ്വശാസ്ത്രാസ്ത്രപാരഗനായ ദ്രോണബ്രാഹ്മണനും പാണ്ഡവരാൽ കൊല്ലപ്പെട്ടു. അവരുടെ ഭാഗ്യമല്ലാതെ എന്താണിത്.

ഭൂരിശ്രവസ്സിനേയും, ബാൽഹീകരാജാവിനേയും, സോമദത്തനേയും യുദ്ധത്തിൽ കൊന്നു. ഭാഗ്യമല്ലാതെ ഇതിൽ എന്താണ്? ഗജയുദ്ധവിദഗ്ദ്ധനായ ഭഗദത്തനേയും, ജയദ്രഥനേയും കൊന്നു. അവരുടെ ഭാഗ്യമല്ലാതെ ഇതിൽ എന്താണ്?

സുദക്ഷിണൻ കൊല്ലപ്പെട്ടു. ജലസന്ധൻ, ശ്രുതായുസ്സ്, അയുതായുസ്സ് എന്നിവരും കൊല്ലപ്പെട്ടു. അവരുടെ ഭാഗ്യമെന്നല്ലാതെ എന്തുപറയുവാൻ. മഹാബലനും സർവ്വശസ്ത്രധരോത്തമനുമായ പാണ്ഡ്യനും കൊല്ലപ്പെട്ടു! അവരുടെ ഭാഗ്യമെന്നല്ലാതെ എന്തുപറയുവാൻ!

ബൃഹൽബലനും, മാഗധനും, ഉഗ്രായുധനും, മഹാവില്ലാളിമാരായ ആവന്ത്യരും, ത്രിഗർത്തനാഥനും, പല സംശപ്തകന്മാരും കൊല്ലപ്പെട്ടു. അവരുടെ ഭാഗ്യമെന്നല്ലാതെ മറ്റെന്താണ്?

ആലംബുഷക്ഷിതിപനും, അലായുധനിശാടനും, ആർശ്യശൃംഗിയും കൊല്ലപ്പെട്ടു. അവരുടെ ഭാഗ്യമെന്നല്ലാതെ എന്തു പറയുവാൻ! നാരായണന്മാരും, ഗോപാലന്മാരും, യുദ്ധദുർമ്മദരായ മ്ളേച്ഛന്മാരും ആയിരക്കണക്കിന്ന് ചത്തൊടുങ്ങി. അവരുടെ ഭാഗ്യമെന്നല്ലാതെ എന്തു പറയുവാൻ! മഹബലനായ ശകുനി പടയോടൊപ്പം ചത്തു. അവരുടെ ഭാഗ്യംതന്നെ! ഹേ, സൂതാ! ശൂരന്മാരും മഹാത്മാക്കളുമായ എത്രയെത്ര സർവ്വശസ്ത്രാസ്ത്രപാരഗരാണ് മരിച്ചത്. മഹേന്ദ്രവിക്രമന്മാരും, നാനാദേശങ്ങളിൽനിന്ന് വന്നവരുമായ ക്ഷത്രിയന്മാർ എത്രയെത്ര കൊല്ലപ്പെട്ടു! എല്ലാവരും വധിക്കപ്പെട്ടു. അവരുടെ ഭാഗ്യമെന്നല്ലാതെ മറ്റെന്തു പറയുവാൻ!

എന്റെ പുത്രന്മാരൊക്കെ മരിച്ചു. ബലവാന്മാരായ പൗത്രന്മാരും മരിച്ചു. ഇഷ്ടന്മാരും, സഹജന്മാരും ഒക്കെ മരിച്ചു. അവരുടെ ഭാഗ്യംതന്നെ! ഭാഗ്യംതന്നെ!

തീർച്ചയായും മനുഷ്യൻ ഭാഗ്യത്തോടൊപ്പം പിറക്കുന്നു. ഭാഗ്യം ഏതൊരുത്തന്നുണ്ടോ അവന്ന് ശുഭം ഭവിക്കുന്നു. ഹേ സഞ്ജയാ! ഞാൻ എന്റെ പുത്രന്മാരും ഭാഗ്യവും വേർപെട്ടവനായിത്തീർന്നു.! ഇനി വൈരിയുടെ അധീനത്തിലായ ഈ കിഴവന്റെ നില എന്തുമട്ടാകും? പ്രഭോ വനവാസം ഒഴിച്ച് ഒന്നും എനിക്ക് നല്ലതായി തോന്നുന്നില്ല. ജ്ഞാതിക്ഷയംമൂലം ബന്ധുവില്ലാതായ ഞാൻ കാട്ടിലേക്കു പോകയാണ്. കാടുകേറുകയല്ലാതെ

ശ്രേയസ്കരമായി മറ്റൊന്നുമില്ല. ഈ നിലയിൽ ചിറകറ്റ എനിക്ക് എന്തു ഗതി!

ദുര്യോധനൻ മരിച്ചു, ശല്യൻ മരിച്ചു. ദുശ്ശാസനൻ മരിച്ചു. വികർണ്ണനും കൊല്ലപ്പെട്ടു. ഭീമസേനന്റെ ഉത്തമമായ ശബ്ദം ഞാൻ എങ്ങനെ ഇനി കേൾക്കും? അവൻ ഒറ്റയ്ക്ക് യുദ്ധത്തിൽ എന്റെ നൂറു മക്കളേയും കൊന്നില്ലേ! അവൻ ദുര്യോധനനെ കൊന്ന വർത്തമാനം ഇനി പലപ്പോഴും പറയും. ദുഃഖശോകാ ഭിതപ്തനായ ഞാൻ അവന്റെ ആ പരുഷോക്തികൾ കേൾക്കുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ശോകസന്തപ്തനായ രാജാവ്, സകല ബന്ധുജനങ്ങളും നഷ്ടപ്പെട്ടരാജാവ്, വീണ്ടും വീണ്ടും പുത്രശോകാർത്തനായ ധൃതരാഷ്ട്രൻ, മോഹാലസ്യപ്പെട്ട് ഉണർന്ന് നെടുവീർപ്പിട്ട്, പരാഭവം ചിന്തിച്ചു കരഞ്ഞ്, പെരുതായ ശോകത്തോടെ ഗാവൽഗണിയോടു ചോദിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ സഞ്ജയാ! ഭീഷ്മദ്രോണന്മാരെ കൊന്ന മട്ടിൽത്തന്നെ കർണ്ണനേയും കൊന്നു എന്ന് കേട്ടു. പിന്നെ എന്റെ ആളുകൾ ആരെ പടനായകനാക്കി? ആരെ പടനായകനാക്കുന്നുവോ അവരെയൊക്കെ പാണ്ഡവന്മാർ കൊലപ്പെടുത്തുന്നു. ഭീഷ്മനെ നിങ്ങൾ കാൺകെ അർജ്ജുനൻ പോരിൽ വീഴ്ത്തി! അപ്രകാരം ദ്രോണനേയും വീഴ്ത്തി. സൂതപുത്രനായ കർണ്ണനും ഹതനായി. എല്ലാ രാജാക്കന്മാരും കാൺകെയാണല്ലോ അവനെ അർജ്ജുനൻ വീഴ്ത്തിയത്?

മഹാത്മാവായ വിദുരൻ എന്നോട് മുമ്പെ പറഞ്ഞു: ദുര്യോധനാപരാധം മൂലം ഈ വംശം നശിക്കുമെന്ന്. മൂഢന്മാർ നല്ലവഴി കാണുകയില്ല. നല്ലവർ കാണിച്ചുതന്നാലും! ആ മൊഴി മൂഢനായ എന്റെ കാര്യത്തിൽ വാസ്തവമായി. നല്ലവർ പറഞ്ഞുതന്ന മാർഗ്ഗം ഞാൻ സ്വീകരിച്ചില്ല. ധർമ്മിഷ്ഠനും, സർവ്വധർമ്മജ്ഞനുമായ വിദുരൻ പറഞ്ഞവിധം അത് സത്യമായി സംഭവിച്ചു. ദൈവത്താൽ ബുദ്ധികെട്ട ഞാൻ അത് കേൾക്കുകയുണ്ടായില്ല. ആ ദുർന്നയത്തിന്റെ ഫലം ഹേ സഞ്ജയാ, പറയൂ! വീണ്ടും പറയൂ!

പടത്തലയ്ക്കൽ കർണ്ണൻപോയശേഷം ആർ നിന്നു? രഥീന്ദ്രരായ കൃഷ്ണാർജ്ജുനന്മാരോട് എതിർത്തേറ്റവരാരായിരുന്നു? പോരിൽ മദ്രരാജാവിന്ന് വലംചക്രം കാത്തവരാരായിരുന്നു? ഇടതുചക്രം ആർ കാത്തു? പിന്നിലാര്?

നിങ്ങൾ ഒന്നിച്ചുനില്ക്കുമ്പോൾ ശക്തനായ ശല്യൻ എങ്ങനെ കൊല്ലപ്പെട്ടു? എന്റെ പുത്രനും എങ്ങനെ കൊല്ലപ്പെട്ടു? ഭാരതന്മാരുടെ ഭയങ്കരമായ നാശത്തെ എല്ലാം യഥാതഥം പറയുക സഞ്ജയാ!

എന്റെ ഉണ്ണിയായ ദുര്യോധനനെ പോരിൽ എങ്ങനെ കൊന്നു? തുണക്കാരോടുകൂടി പാഞ്ചാലർ എങ്ങനെ മുടിക്കപ്പെട്ടു? ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, പാഞ്ചാലീസുതന്മാരും എങ്ങനെ കൊല്ലപ്പെട്ടു? എങ്ങനെ പാണ്ഡവന്മാരും രണ്ട് സാത്വതന്മാരും മുക്തരായി? കൃപനും, കൃതവർമ്മാവും, അശ്വത്ഥാമാവും എങ്ങനെ മുക്തരായി? ഏതേത് വിധം യുദ്ധം പിന്നെ നടന്നുവോ, അതൊക്കെ കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട് സഞ്ജയാ! നീ സമർത്ഥനാണല്ലോ! എല്ലാം പറയുക!"

**3. കൗരവസൈന്യാപയാനം** – സഞ്ജയൻ പറഞ്ഞു: "കുരുക്കളും പാണ്ഡവരും പരസ്പരം പോരാടി നശിച്ച കഥ ഞാൻ പറയാം. രാജാവേ, മനസ്സിരുത്തി കേൾക്കുക. മഹാത്മാവായ അർജ്ജുനൻ കർണ്ണനെ കൊന്നപ്പോൾ കൗരവസൈന്യങ്ങൾ ഭയപ്പെട്ട് നാലുപാടും പാഞ്ഞു. അർജ്ജുനൻ സിംഹനാദം തകർത്തു. അപ്പോൾ രാജാവേ, നിന്റെ മക്കൾ കിടിലംകൊണ്ടു. പടകൂട്ടിപ്പിടിക്കുന്നതിന്നും വിക്രമിക്കുന്നതിന്നും നിന്റെ യോദ്ധാക്കൾക്കു തോന്നിയില്ല. കർണ്ണൻ മരിച്ചതോടുകൂടി അവരുടെ ആശ നശിച്ചു. അപാരത്തിൽ ദ്വീപായിനിന്ന കർണ്ണൻ തകർന്നുപോയപ്പോൾ അവർ നിരാശ്രയരായി. അഗാധത്തിൽ കപ്പലുടഞ്ഞ വർത്തകന്മാർപോലെയായി. സിംഹാർദ്ദിതമായ മൃഗങ്ങൾപോലെ നിന്റെ പട ഉഴന്നു. കൊമ്പൊടിഞ്ഞ കാളപോലെ, പല്ലുപോയ സർപ്പംപോലെ, അനാഥരായ ഞങ്ങൾ നാഥാർത്ഥികളായി. സവ്യസാചിയാൽ ഓടിക്കപ്പെട്ടവരായ ഞങ്ങൾ സന്ധ്യയ്ക്ക് പിൻവാങ്ങി വീരന്മാർ മരിച്ച്, കെട്ട് ഉടഞ്ഞ്, കൂരമ്പേറ്റു മുറിഞ്ഞ്, നിന്റെ മക്കൾ, കർണ്ണൻ മരിച്ചപ്പോൾ, ഭയചകിതരായി പാഞ്ഞ് ഓടിപ്പോയി. ചട്ടയും ശസ്ത്രവുംപോയി പേടിച്ച് എല്ലാവരും ഉഴറി അന്യോന്യം ഏറ്റും, മർദ്ദിച്ചും, ചുറ്റും പാർത്തും ഭയാർത്തരായി'ഇതാ എന്റെ നേർക്ക് അർജ്ജുനൻ വരുന്നു' 'ഇതാ എന്റെ നേർക്ക് വൃകോദരൻ വരുന്നു'എന്നു വിചാരിച്ച് പേടിച്ചോടി വീണു. അനവധി യോദ്ധാക്കൾ അങ്ങനെ മരിച്ചു. ചിലർ അശ്വങ്ങളിൽക്കയറി, ചിലർ തേരിൽക്കയറി, ചിലർ ആനപ്പുറത്തു കയറി അങ്ങനെ ഓടിച്ചുപോയി. കാലാളുകൾ പല ദിക്കിലേക്കും ഓടിക്കളഞ്ഞു. ഭയപ്പെട്ടുള്ള ആ ഓട്ടത്തിൽ ആനകൾ തേർ തകർത്തു. കുതിരകളെ രഥങ്ങൾ തകർത്തു. കുതിരകൾ കാലാളുകളേയും ചവിട്ടിമെതിച്ചു. വ്യാളങ്ങളും, ചോരന്മാരും ചുറ്റുന്ന കാട്ടിൽ കൂട്ടംതെറ്റിയവരെപ്പോലെ, സൂതപുത്രൻ മരിച്ചപ്പോൾ, അവിടെ നിന്റെ ഭടന്മാർ ഉഴന്നു. മേലാൾ ചത്ത ആനകൾ അസംഖ്യം ഓടി. കൈകളറ്റ പോരാളികൾ അസംഖ്യമായി. വിശ്വമൊക്കെ പാർത്ഥമയമായി പേടിച്ച് യോധർ രക്ഷകാണാതെ ഉഴന്നു.

ഭീമനെ പേടിച്ച് അവർ ഓടുന്നതു കണ്ട് ദുര്യോധനൻ സൂതനോട് ഹാ! ഹാ! എന്ന് ആർത്ത് പറഞ്ഞു: "ഹേ, സൂതാ! അശ്വങ്ങളെ വിടുക! സൈന്യത്തിന്റെ ജഘനത്തിൽ പിന്നണിയിൽ വില്ലുമേന്തി നില്ക്കുന്ന എന്നെ പാർത്ഥൻ അതിക്രമിക്കുകയില്ല. യുദ്ധത്തിൽ പൊരുതിക്കൊണ്ടു നില്ക്കുന്ന എന്നെ കടന്നു കയറുവാൻ ധനഞ്ജയൻ ശക്തനാവുകയില്ല. കരയെ കടലിന്നെന്നവിധം അസാദ്ധ്യമാണ്. കൃഷ്ണനോടുകൂടിയ അർജ്ജുനനേയും, മാനിയായ ഭീമനേയും, ശേഷിച്ച ശത്രുക്കളേയും കൊന്ന് കർണ്ണനെ കൊന്നതിന്നുള്ള കടം ഞാൻ വീട്ടും. ശൂരനായ ആര്യന്റെ, കുരുരാജാവിന്റെ, മൊഴികേട്ട് സൂതൻ പൊൻകോപ്പണിഞ്ഞ അശ്വങ്ങളെ മെല്ലെ നടത്തി. തേര്, ആന, അശ്വങ്ങൾ എന്നിവകൂടാതെ നിന്റെ കാലാൾപ്പട ഹേ, മാരിഷാ! ഇരുപത്തയ്യായിരംപേർ പോരടിക്കുവാൻ നില്ക്കുകയായി. അവരെ ക്രുദ്ധരായ ഭീമധൃഷ്ടദ്യുമ്നന്മാർ ചതുരംഗപ്പടയുമായി വളഞ്ഞ് അമ്പെയ്തു കൊന്നു. അവരെല്ലാവരും പാർഷതനോടു ചേർന്ന ഭീമനെ ഏറ്റെതിർത്തു. പാർത്ഥപാർഷതനാമങ്ങൾ അവരിൽ ചിലർ വിളിച്ചു. അവർ പോരിൽ എതിർത്തേറ്റതുകണ്ട് ഭീമൻ ചൊടിച്ചു. അവൻ തേരുവിട്ട് ഉടനെ ഗദയുമായി ചാടിച്ചെന്ന് പൊരുതി. തേരിലിരിക്കുന്ന വൃകോദരൻ ധർമ്മം ചിന്തിച്ചു നിലത്തു നില്ക്കുന്നവരുമായി പോരാടിയില്ല. കൈയൂക്കുണ്ടെങ്കിലും അവൻ അധർമ്മം ചെയ്തില്ല. കാലാന്തകനെപ്പോലെ പൊന്നുംതകിടു കെട്ടിച്ചതും, കൂർത്തതും, ഇരുമ്പുകൊണ്ടുള്ളതുമായ പെരുംഗദയെടുത്ത് ദണ്ഡേന്തിയ അന്തകനെപ്പോലെ യോധരെയൊക്കെയും കൊന്നു. തിയ്യിൽ ഇയ്യാൻപാറ്റപോലെ ഭീമനോട് എതിർത്തണഞ്ഞു. യുദ്ധദുർമ്മദരായ അവർ കാലനെക്കണ്ട ഭൂതഗ്രാമങ്ങൾപോലെ നശിച്ചു. ഭീമൻ വാളും ഗദയുമായി പരുന്തിനെപ്പോലെ ചുറ്റി. ഇരുപത്തയ്യായിരം ഭടന്മാരെ നിലംപരിശാക്കി ധൃഷ്ടദ്യുമ്നനെ മുന്നിലാക്കി നിന്നുകൊണ്ട് ഭീമൻ കാലാൾപ്പട നശിപ്പിക്കുമ്പോൾ അർജ്ജുനൻ തേർനിരയോട് എതിർത്തേറ്റു. മാദ്രേയരും, സാത്യകിയും ശകുനിയോടെതിർത്തു. അവർ ഹൃഷ്ടരായി പാഞ്ഞുകയറി. അവന്റെ അശ്വനിരയെ കൂരമ്പെയ്തു വധിച്ചു. അവന്റെനേർക്ക് പാഞ്ഞേല്ക്കുമ്പോൾ രണം ഭയങ്കരമായി. ധനഞ്ജയൻ, രാജാവേ! തേരിൽ പടയിൽ കയറി. മുപ്പാരിൽ പേർ പുകഴ്ന്ന ഗാണ്ഡീവം വില്ലുലച്ച് കൃഷ്ണൻ സാരഥിയായി ശ്വേതഹയത്തെപ്പൂട്ടിയ തേരോടിച്ചു വരുന്നതു കണ്ടു പേടിച്ചു ഭടന്മാർ ഓടി. തേരുപോയി, അശ്വങ്ങൾ ചത്ത്, അമ്പേറ്റു മുറിഞ്ഞ ഇരുപത്തയ്യായിരം സേനകൾ പാർത്ഥനോടേറ്റു. ആ കാലാൾപ്പടയെ പാഞ്ചാലമഹാരഥന്മാർ കൊന്നു മുടിച്ചു. പാരാവതസമാനാശ്വനായ ധൃഷ്ടദ്യുമ്നനെക്കണ്ട് പേടിച്ച് നിന്റെ പട പാഞ്ഞുകളഞ്ഞു. ശീഘ്രാശ്വനായ ശകുനി

യോട് മാദ്രീപുത്രന്മാരും, ശിനിപുത്രനും ഏറ്റെതിർത്തു. ദ്രൗപദേയന്മാരും, ചേകിതാനനും, ശിഖണ്ഡിയും നിന്റെ പെരുംപടയെക്കൊന്ന് ശംഖനാദം മുഴക്കി. പിന്തിരിഞ്ഞോടുന്ന നിന്റെ ആൾക്കാരെക്കണ്ട് അവരെല്ലാം ചീറുന്ന കാളകളെ ജയിച്ച കാളകളെപ്പോലെ എത്തി. നിന്റെ ശേഷിച്ച പട നില്ക്കുന്നതു കണ്ട് സവ്യസാചി കോപിച്ച് ഊക്കോടെ അമ്പുതൂകി. പൊടിപടലം പൊങ്ങി. ദിക്കുകൾ മൂടി ഒന്നും കാണാതായി. ശരങ്ങൾ പരന്നപ്പോൾ ഭൂമി ഇരുളടഞ്ഞു. എല്ലാ ദിക്കിലേക്കും നിന്റെ യോദ്ധാക്കൾ പേടിച്ചോടി. സൈന്യം ചിന്നിയുടഞ്ഞപ്പോൾ കുരുരാജാവ് ചുറ്റുന്ന സ്വപരസൈന്യങ്ങളുടെയിടയിൽ പാഞ്ഞുകയറി. ദുര്യോധനൻ സർവ്വപാണ്ഡവന്മാരേയും വിളിച്ച് വാനോരെ ബലിയെന്നപോലെ ഏറ്റു. എതിരിട്ടാർക്കുന്ന അവനോടൊപ്പം എല്ലാവരും പാഞ്ഞേറ്റു നാനാശസ്ത്രങ്ങൾ വർഷിച്ച് വീണ്ടും ഭർത്സിച്ചുകൊണ്ട് ദുര്യോധനൻ കൂസൽകൂടാതെ അമ്പെയ്ത് രിപുക്കളെ കൊന്നു. നിന്റെ പുത്രന്റെ പൗരുഷം കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. പാണ്ഡവന്മാരൊക്കെ അവനെ പിന്തിരിപ്പിക്കാൻ ശ്രമിച്ചിട്ടും ഫലമുണ്ടായില്ല. അമ്പേറ്റു തകർന്ന തന്റെ സൈന്യത്തെക്കണ്ട് സുയോധനൻ ഉടനെ നിറുത്തി. ബുദ്ധിമാനായ നിന്റെ പുത്രൻ ആ യോദ്ധാക്കളെ സന്തോഷിപ്പിക്കുംവിധം പറഞ്ഞു: 'ഭൂമിയിലും, പർവ്വതത്തിലും നിങ്ങൾ ചെന്നാൽ, പാർത്ഥൻ കൊല്ലാത്ത ഇടമൊന്നും ഞാൻ കാണുന്നില്ല. പിന്നെ, എന്തിനോടുന്നു? എവിടേക്കോടുന്നു? ഇവരുടെ സൈന്യം അല്പമായി അവശേഷിച്ചിരിക്കുന്നു. കൃഷ്ണാർജ്ജുനന്മാർ മുറിവേറ്റവരുമാണ്. നമ്മളെല്ലാം ഉറച്ചുനിന്നാൽ നമുക്കു വിജയം നിശ്ചയമായും സിദ്ധിക്കും! നാം സൈന്യത്തെവിട്ട് ചിന്നി ഓടുകയാണെങ്കിൽ കുറ്റംചെയ്തവരായ നമ്മെ പാർത്ഥന്മാർ പാഞ്ഞ് പിന്നാലെ ഓടിവന്ന് കൊല്ലും. ഇനി നമുക്ക് ചാവുകയാണ് നല്ലത്. ക്ഷത്രധർമ്മത്താൽ പൊരുതുന്നവർക്ക് മരണം സുഖമാണ്. ചത്തവർ ദുഃഖമറിയുന്നില്ല. പരലോകം അനന്തമാണ്. ഇപ്പോൾ കേൾക്കുക, ഒത്തിണങ്ങുന്ന ക്ഷത്രിയന്മാരെല്ലാം ക്രുദ്ധനായ ഭീമസേനന്റെ പാട്ടിൽ ഇപ്പോൾ കുടുങ്ങും. മുത്തച്ഛന്മാർ ചെയ്ത ധർമ്മം നിങ്ങൾ കൈവിടരുത്. പിൻതിരിഞ്ഞോടുന്നതിൽപ്പരം പാപമായി ഒന്നും ക്ഷത്രിയന്മാർക്കില്ല. യുദ്ധധർമ്മത്തേക്കാൾ മേലെ വേറെ സ്വർഗ്ഗമാർഗ്ഗമില്ല. കുരുക്കളേ, സുചിരാർജ്ജിതലോകങ്ങൾ യോദ്ധാക്കൾ നേടും.' നൃപന്റെ ആ വാക്കു കേട്ട് മഹാരഥന്മാർ സൈന്യങ്ങളെ കൂട്ടിച്ചേർത്തു. ക്ഷത്രിയന്മാർ പാണ്ഡവന്മാരോടെതിർത്തേറ്റു. പരാജയം പൊറുക്കാതെ വിക്രമിക്കുവാൻ ഉറച്ച അവർ ദാരുണമായ രണം തുടർന്നു. ആ രണം ദേവാസുരയുദ്ധംപോലെ ദാരുണമായി. ധർമ്മജാതികളുമായി സൈന്യത്തോടുകൂടിയ പാണ്ഡവരെ നിന്റെ പുത്രനായ സുയോധനൻ എതിർത്തേറ്റു."

**4. കൃപവാക്യം** – സഞ്ജയൻ പറഞ്ഞു: "മഹാരണത്തിൽ വമ്പന്മാരുടെ തേർക്കൂട്ടവും തേരും വീണു. ആനയും, കാലാൾനിരയും ചത്തു കണ്ടപ്പോൾ, രുദ്രന്റെ ലീലാതാണ്ഡവരംഗംപോലെ ഘോരമായ പോർക്കളത്തെയും കണ്ടപ്പോൾ, നൂറായിരം മന്നവന്മാർ അപ്രഖ്യാതിയടഞ്ഞത് കണ്ടപ്പോൾ, ശോകംകൊണ്ട് ഉള്ളുകെട്ട് നിന്റെ മകൻ പിന്തിരിഞ്ഞപ്പോൾ, സൈന്യങ്ങൾ പാർത്ഥന്റെ വിക്രമംകണ്ട് ഉദ്വേഗമാർന്നു കണ്ടപ്പോൾ, മഥിക്കപ്പെട്ട സൈന്യങ്ങളുടെ നിലവിളി കേട്ടും യുദ്ധത്തിൽ രാജാക്കന്മാരുടെ അഭിജ്ഞാനവൈകൃതം കണ്ടും കൃപയോടുകൂടിയ കൃപാചാര്യൻ ദുര്യോധനനെ ചെന്നു കണ്ട് നയത്തോടുകൂടി കാലോചിതമായി ഇപ്രകാരം പറഞ്ഞു: 'ഹേ ദുര്യോധനാ! ഞാൻ പറയുന്നതു കേൾക്കുക. ഞാൻ പറയുന്നത് നിനക്കു ഹിതമാണെന്ന് തോന്നുന്നുണ്ടെങ്കിൽ മഹാരാജാവേ, അനുസരിക്കുക! യുദ്ധധർമ്മത്തെക്കാൾ നല്ല മാർഗ്ഗമില്ല. ക്ഷത്രിയന്മാർ ആർക്ക് കീഴിൽപ്പൊരുതുന്നുവോ, മകൻ, ഭ്രാതാവ്, അച്ഛൻ, മാതുലൻ, ഭാഗിനേയൻ, സംബന്ധികൾ, ബന്ധുക്കൾ ഇവരെല്ലാം ക്ഷത്രജീവികൾക്ക് യോഗ്യന്മാരാണ്. പരമായ ധർമ്മം വധമാണ്. പാഞ്ഞോളിക്കൽ അധർമ്മമാണ്.

ഭീഷ്മൻ, ദ്രോണൻ, കർണ്ണൻ എന്നിവർ വീണപ്പോൾ, ജയദ്രഥൻ മരിച്ചപ്പോൾ, നിന്റെ തമ്പിമാരും പുത്രനായ ലക്ഷ്മണനും മരിച്ചപ്പോൾ പിന്നെ നാം എന്താശ്രയിക്കുന്നു? ആരിൽ ഭാരം ചുമത്തി രാജ്യത്തിൽ നാം മനസ്സുവെച്ചുവോ ആ ശൂരന്മാർ ദേഹം വിട്ട് ബ്രഹ്മജ്ഞഗതി പ്രാപിച്ചു. ഗുണവാന്മാരായ ആ രഥിശ്രേഷ്ഠന്മാർ വിട്ടുപിരിഞ്ഞ നമ്മളോ കഷ്ടപ്പെട്ടു കഴിക്കണം. പലമന്നവന്മാരെ വീഴ്ത്തിയവരല്ലേ നാം. നമ്മുടെ എല്ലാ മഹാരഥന്മാരും ജീവിച്ചിരുന്ന കാലത്തും അർജ്ജുനനെ വീഴ്ത്തുവാൻ കഴിഞ്ഞില്ല. കൃഷ്ണൻ കണ്ണായ ആ മഹാബാഹു വാനവന്മാർക്കുംകൂടി ദുരാസദനാകുന്നു. ഇന്ദ്രകാർമ്മുകംപോലെ ഉയർന്ന വജ്രാഭമായ വാനരധ്വജം ഏറ്റ് പെരുമ്പട കുലുങ്ങി. ഭീമസിംഹാരവത്താൽ, പാഞ്ചജന്യസ്വനത്താൽ, ഗാണ്ഡീവഘോഷത്താൽ നമുക്ക് ഉള്ളു പിളർക്കുകയാണ്. ഇളകുന്ന മിന്നൽപോലെ കണ്ണിൽ പ്രഭകലർന്നും ചുറ്റിച്ച തീക്കൊള്ളിപോലെ ഗാണ്ഡീവം കാണുമാറായി. വിചിത്രമായി പൊന്നണിഞ്ഞ് ഉലയ്ക്കപ്പെട്ട വില്ല് ദിക്കിലൊക്കെ കാറിൽ വില്ലെന്നപോലെ കാണുന്നു. ശശിയെപ്പോലെ പ്രകാശിക്കുന്ന ഊക്കേറിയ ശ്വേതാശ്വങ്ങൾ, തേരിൽപ്പൂട്ടിയ ഉത്തമാശ്വങ്ങൾ, ആകാശത്തെ വിഴുങ്ങുമാറ് ശോഭിക്കുന്നു. കാറ്റോടിക്കുന്ന മേഘത്തെപ്പോലെ പൊൻകോപ്പണിഞ്ഞ അശ്വങ്ങൾ അർജ്ജുനനെ വഹിക്കുന്നു. കൃഷ്ണൻ തെളിക്കുന്നു. അസ്ത്രജ്ഞരിൽ ശ്രേഷ്ഠനായ അർജ്ജുനൻ നിന്റെ സൈന്യത്തേ, ശിശിരത്തിൽ അഗ്നി ഉണക്കക്കാടിനെ എന്നപോലെ എരിക്കുകയാണ്. പടയിൽ ക്കേറുന്ന മഹേന്ദ്രസമകാന്തിയോടുകൂടിയ അർജ്ജുനനെ, നാല്ക്കൊമ്പനാനയെപ്പോലെ നമ്മൾ കാണുന്നു. നിന്റെ ബലത്തെ ഇളക്കിയിട്ടും നരേന്ദ്രരെ ത്രസിപ്പിച്ചും നാം പാർത്ഥനെ പൊയ്ക കലക്കുന്ന ആനയെപ്പോലെ കാണുന്നു. ചെറുഞാണൊലികൊണ്ട് യോധരെ ത്രസിപ്പിക്കുന്ന പാർത്ഥനെ വീണ്ടും സിംഹത്തെ മാൻകൂട്ടം എന്നപോലെ നാം കാണുന്നു. സർവ്വലോക മഹേഷ്വാസന്മാരും വില്ലെടുത്തവരിൽ ഉത്തമന്മാരും ചട്ടയിട്ടവരും ലോകമദ്ധ്യത്തിൽ വിളങ്ങുന്നവരാണ്. പതിനേഴുദിവസമായി സർവ്വസംഹാരമായ യുദ്ധം തുടങ്ങിയിട്ട്.

കാറ്റേറ്റ ശാരദാഭ്രങ്ങൾപോലെ നിന്റെ സൈന്യങ്ങൾ എല്ലാം നാലുപാടും ചിന്നിത്തകരുന്നു. കടലിൽ കാറ്റേറ്റ് മറിഞ്ഞുഴലുന്ന കപ്പൽപോലെ നിന്റെ സൈന്യത്തെ ഹേ രാജാവേ! സവ്യസാചി യിളക്കി. സവ്യസാചി ജയദ്രഥനെ അമ്പിന്നു നേർക്കായി കണ്ടപ്പോൾ നിന്റെ സൂതൻ എവിടെ? സഹാനുഗനായ ദ്രോണൻ എവിടെ? ഞാനെവിടെ? നിന്റെ ആത്മാവെവിടെ? ഹൃദികാത്മജനെവിടെ? നിന്റെ സഹോദരനായ ദുശ്ശാസനനെവിടെ? മറ്റ് അനുജന്മാരെവിടെ? സംബന്ധികളായ സോദരന്മാരെയും, മാതുലന്മാരെയും നോക്കുന്ന മറ്റാളുകളെയും ഒക്കെജയിച്ച് ലോകത്തിന്റെ ശിരസ്സിൽ ചവിട്ടിക്കയറിനിന്നുകൊണ്ട് ജയദ്രഥനെ കൊന്നില്ലേ? എന്തിന്ന് ഇനി മറ്റുകാര്യം ചിന്തിക്കുന്നു?

ആർ പാണ്ഡുപുത്രനെ കൊല്ലുന്നതാണെന്ന് ശപഥം ചെയ്തുവോ ആ മഹാത്മാവിന്റെ പല ദിവ്യാസ്ത്രജാലങ്ങളും, ഗാണ്ഡീവഘോഷവും, വീര്യവും നമ്മെത്തന്നെ ഹരിച്ചു.

ചന്ദ്രൻപോയ രാത്രിപോലെ നായകൻപോയ സൈന്യം, ആന വൃക്ഷമൊടിച്ചിട്ട പുഴപോലെ ആകുലമായിത്തീർന്നിരിക്കുന്നു. നേതാവുമരിച്ച സൈന്യത്തിൽ യഥേഷ്ടം അർജ്ജുനൻ ഉണക്കക്കാടിനെ ചെന്തീ എന്നപോലെ ചുട്ടെരിക്കുന്നു. സാത്യകിയും, ഭീമസേനനുംകൂടി പിളർക്കുന്ന ഈ സൈന്യസാഗരം ഇപ്പോൾ വറ്റിക്കും.

സഭയിൽ ഭീമസേനൻ ചെയ്ത ശപഥം നിറവേറ്റി. വീണ്ടും ബാക്കിയുള്ളത് നിറവേറ്റും. സാധുക്കളിൽ നിങ്ങൾ അന്യായം ചെയ്തു. ഹേതുകൂടാതെ ചെയ്ത കർമ്മങ്ങൾക്ക് ഈ ഫലം ചേർന്നതാണ്. സ്വാർത്ഥത്തിന്നായി ലോകമെല്ലാം യത്നിച്ച് നീ ഒന്നിച്ചുകൂട്ടി. ലോകവും, ആത്മാവും സംശയത്തിലായി. ഹേ ദുര്യോധനാ, സ്വന്തം ആത്മാവിനെ രക്ഷിക്കുക. ആത്മാവ് എല്ലാ

റ്റിന്നും ഇരിപ്പിടമാണ്. ഉണ്ണീ, പാത്രം പൊട്ടിയാൽ അതിലുള്ള തൊക്കെപ്പോകും.

ക്ഷയിക്കുന്നവൻ നീതി നോക്കണം. സമനായവനും അങ്ങനെ തന്നെയാണു വേണ്ടത്. ഉൽക്കർഷംപ്രാപിക്കുന്നവൻ ഇടയണം. ഇത് ബൃഹസ്പതി കല്പിച്ച നീതിയാണ്. നമ്മൾ പാണ്ഡവരേക്കാളും ശക്തി കുറഞ്ഞവരായി. സൈന്യശക്തി നശിച്ചു. ഇവിടെ പാണ്ഡവരുമായി സന്ധിയാണ് ഉചിതം. ശ്രേയസ്സ് കാണാത്തവനും ശ്രേയസ്സിനെ നിന്ദിക്കുന്നവനും വേഗത്തിൽ രാജ്യഭ്രഷ്ടനാകും; ശ്രേയസ്സ് ഏല്ക്കാത്തവനായിത്തീരും.

രാജാവിനെ വണങ്ങി നാം രാജ്യം നേടിയാൽ ഹേ നൃപതേ, ശ്രേയസ്സുണ്ടാകും. മൗഢ്യംകാരണം തോല്ക്കാതിരിക്കണം. വൈചിത്ര്യവീര്യൻ, ധൃതരാഷ്ട്രൻ, കല്പിച്ചാൽ കൃപാശീലനായ യുധിഷ്ഠിരൻ നിന്നെ രാജ്യത്തിൽ വാഴിക്കും. ഗോവിന്ദൻ ചൊല്ലിയാൽ അത് തട്ടുകയുമില്ല. ഹൃഷീകേശൻ പിൻമടങ്ങാത്ത ആ രാജാവിനോട് എന്തു പറയുന്നുവോ അത് ഭീമാർജ്ജുനന്മാരോടുകൂടി അവർ എല്ലാവരും ചെയ്യും. കൗരവനായ ധൃതരാഷ്ട്രന്റെ വാക്ക് കേശവൻ തട്ടുകയില്ല.

ഞാൻ കാണുന്നു കേശവന്റെ വാക്കിനാൽ പാണ്ഡുപുത്രന്മാരും അനുസരിക്കുമെന്ന്. ഹേ ദുര്യോധനാ, നിനക്കു യുദ്ധമല്ല ഇതാണ് ഇനി നല്ലത്. കാർപ്പണ്യംകൊണ്ടു പറയുന്നതല്ല. പ്രാണരക്ഷയ്ക്കു പറയുന്നതുമല്ല. നിനക്കു പത്ഥ്യമായത് പറയുകയാണ് കേൾക്കുന്നില്ലെങ്കിൽ അത് നീ ചാകുമ്പോൾ ഓർക്കും.' ഇപ്രകാരം വിലപിച്ചു വൃദ്ധനായ കൃപൻ ചുടുന്ന നെടുവീർപ്പിട്ട് മാഴ്കി മോഹാലസ്യപ്പെട്ടു വീണു."

**5. ദുര്യോധനവാക്യം** – സഞ്ജയൻ പറഞ്ഞു: "യശസ്വിയായ ഗൗതമൻ ഇപ്രകാരം പറഞ്ഞപ്പോൾ ദുര്യോധനൻ ചുടുനെടുവീർപ്പ് വിട്ട് ഹേ! രാജാവേ, മൗനമായി ഇരുന്നു. മുഹൂർത്തസമയം ധ്യാനിച്ചിരുന്നതിന്നുശേഷം മഹാശയനായ ധാർത്തരാഷ്ട്രൻ ഇപ്രകാരം കൃപനോട് പറഞ്ഞു: "ഹേ ആചാര്യാ! സുഹൃത്ത് പറയേണ്ടതെന്താണോ, അതെല്ലാം ഭവാൻ എന്നെ അറിയിച്ചു. ചെയ്യേണ്ടതെല്ലാം ഭവാൻ ചെയ്തു. പ്രാണനെ ഗണിക്കാതെ പടയിൽക്കയറി പാണ്ഡവരഥീന്ദ്രരുമായി ഭവാൻ പൊരുതി. ലോകം അങ്ങയുടെ പോരാട്ടം കണ്ടു.

ഇപ്പോൾ സുഹൃത്തു പറയേണ്ട വാക്കാണ് ഭവാൻ പറഞ്ഞത്. എന്നാൽ മരണം അടുത്തവന്ന് ഔഷധംപോലെ അത് എന്റെ പ്രീതിക്കു പറ്റിയതല്ല. ഹേതുകാരണങ്ങളൊത്ത് ഏറ്റവും ഹിതവും ഉത്തമവുമായ ഭാഷിതം അങ്ങു പറഞ്ഞത് എനിക്ക് രുചിക്കുന്നതല്ല.

നമ്മൾ നാട്ടിൽനിന്നോടിച്ചവർ നമ്മളെ എങ്ങനെ വിശ്വസിക്കും? ചൂതുകൊണ്ട് നാം ജയിച്ച രാജാവ് ഇപ്പോൾ ബലവാനാണ്. അപ്രകാരംതന്നെ ദൂതിന്നു വന്ന കൃഷ്ണൻ പാർത്ഥഹിതത്തിന്ന് ഉദ്യമിക്കുന്നവനാണ്. ഹൃഷികേശൻ നിരാശനായി, വഞ്ചിതനായി. അവൻ എന്റെ വാക്കിനെ സ്വീകരിക്കും. സഭാമദ്ധ്യത്തിൽ കൃഷ്ണവന്നു ചെയ്ത വിലാപത്തേയും, രാജ്യാപഹരണത്തേയും കൃഷ്ണൻ പൊറുക്കുന്നില്ല. ആ കൃഷ്ണാർജ്ജുനന്മാർ ഏകപ്രാണഭുജന്മാരാണ്. തമ്മിൽ ഒന്നായവരാണ്. അത് മുമ്പെ കേട്ടിട്ടുള്ളതാണെങ്കിലും ഇപ്പോൾ പ്രത്യക്ഷമായിക്കണ്ടു. ഭാഗിനേയന്റെ വധംകേട്ട് കൃഷ്ണൻ മാഴ്കിയുറങ്ങുകയാണ്. കുറ്റം ചെയ്തവരാണ് നമ്മൾ. ആ നിലയ്ക്ക് അവൻ എന്നിൽ പൊറുക്കുകയില്ല. അഭിമന്യുവിന്റെ വധംമൂലം അർജ്ജുനൻ ശമം ഏല്ക്കുന്നില്ല. യാചിച്ചാലും അവൻ എനിക്കായി എങ്ങനെ യത്നിക്കും. മദ്ധ്യമപാണ്ഡവനായ ഭീമൻ തീക്ഷ്ണനാണല്ലൊ. മഹാബലനുമാണ്. അവൻ ഉഗ്രമായ സത്യംചെയ്തിട്ടുണ്ട്. അവൻ ഒടിയുകയല്ലാതെ വളയുകയില്ല. അവർ രണ്ടുപേരും വാൾ തൂക്കിയിട്ട് ചട്ടയിട്ടവരാണ്. രണ്ടുപേരും വീരാഢ്യരാണ്. യമന്മാരാണെങ്കിൽ യമോപമന്മാരുമാണ്. എന്നോട് വൈരമുള്ളവരാണ് ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും. അവർ എങ്ങനെ എനിക്കായി യത്നിക്കും.

ദുശ്ശാസനൻ, 'തീണ്ടാർന്ന' കൃഷ്ണയെ, ഒറ്റവസ്ത്രം ചാർത്തിയ ആ സാധ്വിയെ, സർവ്വരും കാൺകെ സഭയിൽവെച്ചു ക്ളേശിപ്പിച്ചു. അപ്രകാരം മാഴ്കിക്കേഴുന്ന അവളെ ഇന്നും പാണ്ഡവന്മാർ ഓർക്കുന്നുണ്ട്. ആ പരന്തപന്മാരെ പോരിൽ നിന്നു പിന്മാറ്റുവാൻ പറ്റുകയില്ല. കൃഷ്ണ ദുഃഖിച്ച് എന്റെ നാശത്തിന്നായി, ഭർത്തൃകാര്യത്തിന്നുവേണ്ടി, അത്യുഗ്രമായ തപസ്സാണു ചെയ്തത്. പകവീട്ടുന്നതുവരെ അവൾ വെറും നിലത്താണല്ലോ കിടക്കുന്നത്. വാസുദേവസഹോദരി മാനദർപ്പങ്ങൾ കൈവിട്ട് കൃഷ്ണയുടെ ദാസിയെപ്പോലെ അവളെ ശുശ്രൂഷിക്കുന്നു. ഇപ്രകാരം വൈരം വർദ്ധിച്ചു കത്തുകയാണ്; ഒരു വിധത്തിലും കെടുന്നില്ല. അഭിമാനവിനാശത്താൽ ഞാൻ എങ്ങനെ അവരുമായി സന്ധിക്കും?

ആഴിചൂഴുന്ന ഈ ഊഴിയെല്ലാം അനുഭവിച്ച ഞാൻ പാണ്ഡുപുത്രപ്രസാദംകൊണ്ട് നിഷ്കണ്ടകമായി എങ്ങനെ വാഴും? മന്നവന്മാർക്കൊക്കെ ഉപരിയായി അർക്കനെപ്പോലെ ജ്വലിച്ചിരുന്ന ഞാൻ പിന്നെ ധർമ്മജനെ ദാസനെന്നവിധം പിന്തുടരുക സാദ്ധ്യമാണോ? സ്വയം ഭോഗങ്ങളേറ്റ്, ഏറ്റം ഭൂതിദായം ചെയ്ത ഞാൻ കൃപണാകൃപണന്മാരൊത്ത് എങ്ങനെ ജീവിക്കും? സ്നിഗ്ദ്ധവും, ഹിതവുമായതാണ് ഭവാൻ പറഞ്ഞത്. അതിൽ ഞാൻ അസൂയപ്പെടുകയില്ല. കാലോചിതമായ സന്ധിയെ ഞാൻ ഒരിക്കലും ചിന്തിക്കുന്നില്ല. സുയുദ്ധത്താൽ സുനയത്തെ ഞാൻ കാണുന്നു. നമുക്കു പേടിക്കേണ്ട കാലമല്ല. പൊരുതേണ്ട കാലമാണ് ഇപ്പോൾ. പല യജ്ഞങ്ങൾ ഞാൻ ചെയ്തു. ബ്രാഹ്മണർക്ക് ഞാൻ ദാനംചെയ്തു. ആഗ്രഹങ്ങൾ സാധിച്ചു. ശ്രുതങ്ങൾ കേട്ടു. ശത്രുക്കളുടെ ശിരസ്സിൽത്തന്നെ ഞാൻ നിന്നു. ഞാൻ ഭൃത്യന്മാരെ പോറ്റി. ദീനജനങ്ങളെ പോറ്റി. ഇന്നു ഞാൻ പാണ്ഡവന്മാരോട് ഭവാൻ പറയുന്ന മട്ടിൽ പറയുവാൻ വിചാരിക്കുന്നില്ല. ഞാൻ പരരാഷ്ട്രങ്ങളെ ജയിച്ചു. സ്വരാഷ്ട്രം കാത്തു പല ഭോഗങ്ങളും ഏറ്റു. ധർമ്മാർത്ഥകാമങ്ങളെ ഞാൻ ഭജിച്ചു. പിതൃക്കൾക്കും ക്ഷത്രധർമ്മത്തിന്നും കടം തീർത്തു ശാശ്വതമായ സുഖം ലോകത്തിലില്ല. രാജ്യമെങ്ങ്? കീർത്തിയെങ്ങ്? ഇന്നു കീർത്തിയാണു പുലർത്തേണ്ടത്. പോരിലല്ലാതെ അതിന്ന് ഒക്കുകയില്ല. ക്ഷത്രിയൻ വീട്ടിലിരുന്നു ചാകുന്നത് വിഗർഹിതമാണ്. ഗൃഹത്തിൽ മെത്തയിൽ കിടന്നു ചാകുന്നത് ഏറ്റവും അധർമ്മമാണ്. കാട്ടിലോ പോരിലോ ദേഹം കൈവിടുന്ന പുരുഷൻ മഹായജ്ഞങ്ങൾ ചെയ്ത മഹാമഹിമ നേടും. വേദനപ്പെട്ട് ആർത്തനായി ആവലാതിപറഞ്ഞ്, കരയുന്ന ജ്ഞാതിമദ്ധ്യത്തിൽ ചാകുന്നവനല്ല പുരുഷൻ. പരഭോഗങ്ങൾ വിട്ട് അഗ്ര്യഗതിയാർന്ന് അവൻ ശക്രസാലോക്യം നേടും. ഈ ഞാനും നല്ല പോരാട്ടംകൊണ്ട് അതു നേടുകയില്ലേ? ശൂരന്മാരായ ആര്യവൃത്തന്മാർ, പോരിൽ പിൻതിരിയാത്തവർ, ധീമാന്മാർ, സത്യസന്ധന്മാർ, യാഗം ചെയ്തവർ, ശസ്ത്രാഭൃതശുദ്ധന്മാർ എന്നിവർ തീർച്ചയായും സ്വർഗ്ഗം നേടും. രസത്തോടെ പോരിൽ അപ്സരസ്ത്രീകൾ എന്നെ കാണും. പിതൃക്കളും ദേവസംസത്തിൽ പൂജയേറ്റ് സ്വർഗ്ഗത്തിൽ അപ്സരസ്ത്രീകളൊത്ത് ആനന്ദിക്കുന്നവരെ, പിന്തിരിക്കാത്ത മറ്റുള്ള വീരന്മാർ പോയ വഴിക്കു പോയവരെ, പിന്തുടർന്ന് ഞാനും സ്വർഗ്ഗത്തിൽ കയറുകയില്ലയോ? വൃദ്ധനായ പിതാമഹനോടും, ധീമാനായ ആചാര്യനോടും, ജയദ്രഥനോടും, കർണ്ണദുശ്ശാസനന്മാരോടും ഒപ്പമായി ഞാൻ സ്വർഗ്ഗം നേടാതിരിക്കുമോ? അവർ എനിക്കുവേണ്ടി യത്നിച്ചു മരിച്ച ശൂരന്മാരായ രാജാക്കളാണ്. അവർ അമ്പേറ്റു മുറിഞ്ഞ്, ചോരചാടി ഭൂമിയിൽ കിടക്കുകയാണ്. ശൂരന്മാരും ഉത്തമാസ്ത്രജ്ഞന്മാരും യജ്ഞങ്ങൾ ചെയ്തവരുമായ അവർ ന്യായംപോലെ ദേഹം വെടിഞ്ഞ് ഇന്ദ്രലോകത്തിൽ വാഴുകയാണ്. അവർ നിർമ്മിച്ച ഈ ദുർഗ്ഗമാർഗ്ഗവും സുഖമായിത്തന്നെ വന്നു കൂടും. വേഗത്തിൽ അവർ ചെന്നുകയറി പരസൽഗതിപൂകുകയാൽ എനിക്കുവേണ്ടി ചത്ത ആ ശൂരന്മാരുടെ മൃതിയെ ചിന്തിച്ച് ആ കടംവീട്ടുവാൻ ഞാൻ നോക്കും. രാജ്യത്തിൽ എനിക്ക് ആഗ്രഹമില്ല.

വയസ്യന്മാർക്കും, സോദരന്മാർക്കും പിതാമഹന്മാർക്കും നാശം ഞാൻ വരുത്തിവെച്ചു. ഇനി ഞാൻ ജീവനെ കാത്ത് ഇരിക്കുകയാണെങ്കിൽ എന്നെ ജനങ്ങൾ നിന്ദിക്കും! ബന്ധുമിത്രസുഹൃജ്ജനങ്ങളില്ലാതെ പാണ്ഡവനെ കൈകൂപ്പിനില്ക്കുന്ന എനിക്ക് ഇനി രാജ്യം എന്തു മട്ടായിത്തീരും? ഈ ഞാൻ ഇപ്രകാരം ലോകർക്ക് പരാഭവം അണച്ചവനാണ്. ഉടനെ നല്ല യുദ്ധം മൂലം ഞാൻ വാനിൽ ചെല്ലുകയാണ്. വേറെ ഒന്നും ഞാൻ ചെയ്യുകയില്ല.' എന്നു ദുര്യോധനൻ പറഞ്ഞപ്പോൾ കേട്ടവരെല്ലാം അവനെ പ്രശംസിച്ചു. ക്ഷത്രിയന്മാരൊക്കെ' നന്ന്, നന്ന്' എന്നു പറഞ്ഞു.

തോൽവിയോർത്തു ദുഃഖിക്കാതെ വിക്രമത്തിന്ന് ഉറച്ച അവർ എല്ലാവരും പോരിന്നുറച്ച് ഉത്സാഹപ്പെട്ടു കൂടി. ഉടനെ കുതിരപ്പുറത്തു കയറി രണ്ടു യോജന ദൂരെ വൃക്ഷമില്ലാതെ വെളിവായിക്കിടക്കുന്ന പുണ്യഹിമവൽപ്രസ്ഥഭൂമിയിൽ സരസ്വതീനദിയുടെ അരുണമായ അംഭസ്സിൽ പോയി കുളിച്ചും, ജലം കുടിച്ചും ഹേ രാജാവേ, നിന്റെ പുത്രൻ യുദ്ധത്തിന്നുദ്യമിപ്പിച്ചു. ക്ഷത്രിയന്മാർ യുദ്ധഭൂമിയിലേക്കു തിരിച്ചു. ആത്മാവിനെ ഉറപ്പിച്ച്, തമ്മിൽ ഉറപ്പിച്ച് കാലചോദിതരായ മന്നവന്മാരെല്ലാം യുദ്ധത്തിന്നൊരുങ്ങി പുറപ്പെട്ടു."

**6. ശല്യദുര്യോധനസംവാദം** – സഞ്ജയൻ പറഞ്ഞു: "ഹിമവൽപ്രസ്ഥഭാഗത്ത് യുദ്ധാഭിനന്ദികളായ എല്ലാവരും യോദ്ധാക്കളോടുകൂടി ഒത്തുകൂടി. ശല്യൻ, ചിത്രസേനൻ, സുബലാത്മജൻ, അശ്വത്ഥാമാവ്, കൃപൻ, കൃതവർമ്മാവ്, സുഷേണാരിഷ്ടസേനന്മാർ, ധൃതസേനൻ, ജയൽസേനൻ എന്നിവർ രാത്രി അവിടെ കൂടി. വീരനായ കർണ്ണൻ മരിച്ച പോരിൽ ത്രസിച്ച നിന്റെ മക്കൾ വിജയചിന്തയാൽ ശാന്തിയെ പ്രാപിച്ചില്ല. ഹിമവാനൊഴികെ മറ്റെല്ലാം ചലിച്ചു. അവർ എല്ലാവരും ശല്യന്റെ മുമ്പിൽവെച്ചു ദുര്യോധനനോടു പറഞ്ഞു: 'ഞങ്ങൾ പോരിന്നു തയ്യാറായിരിക്കുന്നു. വിധിപോലെ പൂജിച്ച് ഭവാൻ സേനാനിയെ നിശ്ചയിക്കുക. ശത്രുക്കളുമായി പൊരുതുക. അവൻ പാലിക്കുന്ന ഞങ്ങൾ രിപുക്കളെ ജയിക്കാം."

പിന്നെ ദുര്യോധനൻ തേരിൽനിന്നു തേരാളിമുഖ്യനെ, പോരിൽ അന്തകതുല്യനെ, സർവ്വായുധവിധിജ്ഞനെ, സുന്ദരാംഗനെ, ശിരോസ്ത്രം ധരിച്ചവനെ, ശംഖുപോലെ കണ്ഠമുളളവനെ, പ്രിയവാദി, ഫുല്ലപത്മാക്ഷൻ, വ്യാഘ്രവക്ത്രൻ, മേരുധീരൻ, ചുമൽ കണ്ണ് നടത്തം നാദം ഇവകൊണ്ട് രുദ്രസന്നിഭൻ, നീണ്ടുരുണ്ട കൈയുള്ളവൻ, വിരിഞ്ഞ മാറുള്ളവൻ, വേഗത്തിലും ശക്തിയിലും സുപർണാനിലതുല്യൻ, അർച്ചിസ്സുകൊണ്ട് അർക്കസമൻ, ബുദ്ധികൊണ്ട് ശക്രകല്പൻ, കാന്തിരൂപം മുഖൈശ്വര്യം ഇവ മൂന്നുകൊണ്ട് ചന്ദ്രതുല്യൻ, പൊൻപൊയ്ത്താർനിരപോലെ സന്ധി യോജിച്ച യോഗ്യൻ, സുവൃത്തോരുകടീജംഘൻ, നല്ല അംഗുലിയും നഖവും പാദവും ഉള്ളവൻ, ഗുണങ്ങൾ ചിന്തിച്ചു ചിന്തിച്ച് വിധിയെ യത്നത്താൽ തീർത്ത വീരൻ, സർവ്വലക്ഷണങ്ങളും ഒത്തവൻ, പടു, ജ്ഞാനാംബുരാശി, അജയ്യൻ, ദശാംഗമായ ചതുഷ്പാദേഷ്വസ്ത്രത്തിൽ തത്വവിത്ത്, അഞ്ചുപാഖ്യാനം ആറംഗമൊത്ത ചതുർവ്വേദവേദി, ശിവനെ തപംചെയ്ത് ഉഗ്രവ്രതത്താൽ അയോനിജയിൽ ദ്രോണൻ ജനിപ്പിച്ച വീരൻ, സൗന്ദര്യം കൊണ്ട് അതുല്യൻ, സർവ്വവിദ്യാപാരഗൻ, ഗുണാംബുധി ഇങ്ങനെ അനേകമനേകം യോഗ്യതകൾ ചേർന്ന അശ്വത്ഥാമാവിനെ ചെന്നുകണ്ടു. നിന്റെ പുത്രനായ ദുര്യോധനൻ പറഞ്ഞു: 'ഹേ, സ്നേഹിതാ, ആരെ സേനാനിയാക്കിയാൽ നാം പാണ്ഡവന്മാരെ ജയിക്കും? അങ്ങു ഞങ്ങൾക്കെല്ലാം ആചാര്യനും, ഗുരുപുത്രനും, പരയായ ഗതിയുമാണ്. നീ പറയുക. ഇനി ആർ സേനാനിയാകണം?

ദ്രൗണി പറഞ്ഞു: 'ഹേ ദുര്യോധനാ, കുലം, ശ്രീ, തേജസ്സ്, വീര്യം, സൽകീർത്തി, എന്നല്ല എല്ലാഗുണവും ചേർന്നവനായ ശല്യൻ സേനാനിയാകട്ടെ! തന്റെ ഭാഗിനേയന്മാരെ വിട്ട് നമ്മളോടു ചേർന്ന കൃതജ്ഞനാണദ്ദേഹം. മഹാസേനനും മഹാബാഹുവും, രണ്ടാമത്തെ സ്കന്ദൻ എന്നപോലെ ശോഭിക്കുന്നവനുമാണ്. ഈ മഹാനെ സേനാപതിയാക്കിയാൽ രാജാവേ, തോല്ക്കാത്ത സ്കന്ദനെക്കൊണ്ട് ദേവകൾ എന്നപോലെ നാം വിജയം പ്രാപിക്കും' എന്നു ദ്രൗണി പറഞ്ഞപ്പോൾ എല്ലാ മന്നവന്മാരും ശല്യന്റെ ചുറ്റും നിന്ന്' ജയ! ജയ! ശല്യ' എന്ന് ആർപ്പുവിളിച്ചു. എല്ലാവരും ആവേശംപൂണ്ടു യുദ്ധത്തിന്നു പുറപ്പെട്ടു. ദുര്യോധനൻ നിലത്തുനിന്ന് തേരിലിരിക്കുന്ന രാമഭീഷ്മാഭനായ ശല്യനോട് കൈകൂപ്പിപ്പറഞ്ഞു. 'ഹേ മിത്രവത്സലാ, മിത്രങ്ങൾക്കുളള കാലം ഇതാണ്. ഇതിൽ ബുധന്മാർ മിത്രാമിത്രങ്ങളെ പരീക്ഷിച്ചറിയുന്നു. ശൂരനായ ഭവാൻ, ഞങ്ങളുടെ പടനായകനാകണം. ഭവാൻ പോരിന്നു ചെല്ലുമ്പോൾ പാണ്ഡവർ ബുദ്ധി മന്ദിച്ച്, പാഞ്ചാലരും അമാത്യന്മാരും നിരുത്സാഹികളായിത്തീരും."

ശല്യൻ പറഞ്ഞു: "ഹേ, രാജാവേ, ഭവാൻ എന്നെ ഓർക്കുന്ന വിധം ഞാൻ ചെയ്യാം. നിന്റെ ഇഷ്ടത്തിന്നു ഞാൻ എന്റെ ജീവനും, നാടും, ധനങ്ങളും സമർപ്പിക്കുന്നു."

ദുര്യോധനൻ പറഞ്ഞു: "ഹേ മാതുലാ, ഭവാനെ നിസ്തുല്യസേനാനിയായി ഞാൻ വരിക്കുന്നു. സ്കന്ദൻ ദേവകളെയെന്നപോലെ ഭവാൻ ഞങ്ങളെ പാലിക്കുക! വാനോർ അഗ്നിസുതതുല്യം അഭിഷേകം ചെയ്തുകൊളളട്ടെ! ഹേ വീരാ, ശത്രുക്കളെ ശക്രൻ ദൈത്യരെയെന്നവിധം ഭവാൻ കൊല്ലുക.!"

**7. ശല്യനെ സേനാപതിയായി അഭിഷേകംചെയ്യുന്നു** – സഞ്ജയൻ പറഞ്ഞു: "രാജാവിന്റെ ഈ വാക്കുകേട്ട് പ്രതാപവാനായ മദ്രരാജാവ് ദുര്യോധനനോട് ഇപ്രകാരം പറഞ്ഞു: 'ഹേ! ദുര്യോധനാ, മഹാബാഹോ, സത്യവിക്രമാ, നീ കേൾക്കുക. തേരിൽവരുന്ന രഥിശ്രേഷ്ഠന്മാരായ കൃഷ്ണാർജ്ജുനന്മാർ അജയ്യരാണെന്ന് ഭവാൻ വിചാരിക്കുന്നുണ്ടോ? എന്റെ കൈയൂക്കിന്ന് അവർ ഒരിക്കലും പോരാ. ദേവാസുരമനുഷ്യന്മാരൊത്തുകൂടി ലോകം മുഴുവൻ ഒന്നിച്ച് എന്നോടെതിർത്താലും ഞാൻ ചൊടിച്ചു പൊരുതുന്നതാണ്. പിന്നെ പാണ്ഡവന്മാരോട് പൊരുതുക അത്ര സാരമായ ഒരു കാര്യമല്ല. ഞാൻ പാണ്ഡവന്മാരെയൊക്കെ ജയിക്കും. സോമകന്മാരേയും ജയിക്കും. എല്ലാ ശത്രുക്കളേയും ജയിക്കും. ഹേ രാജാവേ, ഞാൻ നിന്റെ പട നടത്തിക്കൊള്ളാം. ശത്രുക്കൾക്കു ഭേദിക്കാൻ കഴിയാത്ത വ്യൂഹവും നിർമ്മിക്കാം. സത്യമാണ് ദുര്യോധനാ! ഞാൻ പറയുന്നതിൽ സംശയിക്കേണ്ട.'

ഇപ്രകാരം പറയുന്ന ശല്യനെ ഹേ രാജാവേ, സേനാമദ്ധ്യത്തിൽ സൈന്യാധിപനായി അഭിഷേകംചെയ്തു. ശാസ്ത്രോക്തമായ വിധിപോലെതന്നെ അഭിഷേചിച്ചു. അഭിഷേകം ഏല്ക്കവെ സിംഹനാദം മുഴുത്തു. നിന്റെ സൈന്യത്തിൽ വാദ്യങ്ങൾ കൊട്ടിയാർത്തു. പിന്നെ യോധന്മാർ ഹർഷിച്ചു. മദ്രമഹാരഥന്മാർ ശല്യരാജാവിനെ പുകഴ്ത്തി. 'ജയിക്ക! ജീവിക്കുക! രിപുവീരന്മാരെ വധിക്കുക! രാജൻ! ഭവാന്റെ കൈയൂക്കാൽ മഹാരഥരായ ധാർത്തരാഷ്ട്രന്മാർ ഹതശത്രുക്കളായി ഭൂമിയൊക്കെ പാലിക്കട്ടെ! നീ പോരിൽ സസുരാസുര മർത്ത്യരെ ജയിക്കുവാൻ പോരുന്നവനാണ്. പിന്നെ മനുഷ്യധർമ്മാക്കളായ സോമകസൃഞ്ജയർ അങ്ങയ്ക്ക് എത്ര തുച്ഛം.' ഇപ്രകാരം പുകഴ്ത്തപ്പെട്ട ബലിയായ മദ്രരാജാവ് അകൃതാത്മാക്കൾ നേടാത്ത ഹർഷം പൂണ്ടു."

ശല്യൻ പറഞ്ഞു: "ഹേ രാജാവേ! ഇന്നു ഞാൻ യുദ്ധത്തിൽ പാണ്ഡുപാഞ്ചാലരെയൊക്കെയും കൊല്ലും. അല്ലെങ്കിൽ ചത്തു സ്വർഗ്ഗം പ്രാപിക്കും. ഇന്നു ഞാൻ നിർഭയം ചരിക്കുന്നതു ലോകങ്ങൾ കാണട്ടെ. ഇന്ന് എല്ലാ പാണ്ഡവന്മാരും, കൃഷ്ണനും, സാത്യകിയും, പാഞ്ചാലന്മാരും, ചേദികളും, ദ്രൗപദേയന്മാരും, ധൃഷ്ടദ്യുമ്നനും ശിഖണ്ഡിയും പ്രഭദ്രകന്മാരുമൊക്കെ എന്റെ വിക്രമത്തേയും, വില്ലിന്റെ ബലത്തേയും കാണട്ടെ! വേഗവും അസ്ത്രവീര്യവും, കൈയൂക്കും കാണട്ടെ! ഇന്നു പാണ്ഡവരും സിദ്ധചാരണന്മാരും എന്റെ കൈയൂക്കും അസ്ത്രസമ്പത്തും കാണട്ടെ! ഇന്ന് എന്റെ വിക്രമം കണ്ട് പാണ്ഡവമഹാരഥന്മാർ

പ്രതികാരത്തിന്ന് എന്റെ ചേഷ്ടകൾ നോക്കിച്ചെയ്യട്ടെ! ദ്രോണ നേക്കാൾ, ഭീഷ്മനേക്കാൾ, കർണ്ണനേക്കാൾ മേലെ ഞാൻ പോരിൽ പൊരുതുന്നതാണ്. നിന്റെ പ്രിയത്തിന്ന് ഹേ രാജാവേ, ഞാൻ ചെയ്യുന്ന പോരാട്ടം കണ്ടുകൊള്ളുക."

സഞ്ജയൻ പറഞ്ഞു: "ശല്യൻ അഭിഷിക്തനായപ്പോൾ നിന്റെ സൈന്യത്തിൽ ഹേ ഭരതർഷഭാ! കർണ്ണൻ വധിക്കപ്പെട്ട തിലുള്ള വ്യസനം ആരും ഓർത്തില്ല. എല്ലാ ഭടന്മാരും പുതിയ ആവേശത്തോടെ ഹർഷിച്ചു. ഉള്ളു തെളിഞ്ഞു. പാർത്ഥൻ ശല്യന്റെ പാട്ടിലായെന്നും ചത്തെന്നും അവർ വിചാരിച്ചു. ഹർഷ ത്തോടെ നിന്റെ സൈന്യങ്ങൾ അന്നു രാത്രി സുഖമായി ഉറങ്ങി. പിന്നെ അവർ സ്വസ്ഥരായി നിന്റെ സൈന്യത്തിന്റെ സിംഹനാദം യുധിഷ്ഠിരരാജാവ് കേട്ടു. എല്ലാ ക്ഷത്രിയന്മാരും കേൾക്കെ കൃഷ്ണനോടു പറഞ്ഞു: 'ധാർത്തരാഷ്ട്രൻ മദ്രരാജാവായ ശല്യനെ ഹേ മാധവാ, സേനാനിയാക്കിയിരിക്കുന്നു. നേതാവും ഗോപ്താവുമായ കേശവാ, ഭവാൻ ഇനി വേണ്ടത് ചെയ്യുക.' ഇതു കേട്ട് കൃഷ്ണൻ യുധിഷ്ഠിരനോടു പറഞ്ഞു: പോരിൽ ഭീഷ്മൻ, ദ്രോണൻ, കർണ്ണൻ ഇവർ ഏതുവിധത്തിലോ അപ്രകാരംതന്നെ, ഒരുപക്ഷേ അതിലും ശ്രേഷ്ഠനാണ്, മദ്രേശൻ എന്നാണ് എന്റെ അഭിപ്രായം. എതിർക്കുന്ന അവനോടു കിടപിടിക്കുന്ന ഒരു എതി രാളിയെ ഞാൻ കാണുന്നില്ല. ശിഖണ്ഡി, അർജ്ജുനൻ, ഭീമൻ, ശൈനേയൻ, ദ്രുപദാത്മജൻ ഇവരേക്കാൾ പോരിൽ ഏറെ ബല വാനാണ് ശല്യൻ, മദ്രരാജൻ സിംഹദ്വിരദവിക്രമനാണ്. ക്രുദ്ധ നായ അവൻ പ്രജകളിൽ യമനെപ്പോലെ സഞ്ചരിക്കും. അവന്ന് ഒരു എതിരാളിയായി ഞാൻ ആരേയും കാണുന്നില്ല. ഹേ രാജാവേ! അങ്ങു മാത്രമാണ് അതിന്ന് ശക്തൻ, മറ്റാരേയും ഞാൻ കാണുന്നില്ല. നാൾതോറും ഭവാന്റെ ബലത്തെ ക്ഷോഭിപ്പിച്ച് എതിർക്കുന്ന ആ വീരനെ ഇന്ദ്രൻ ശംബരനെ എന്നപോലെ പോരിൽ നീ ശല്യനെ കൊല്ലുക. ധാർത്തരാഷ്ട്രൻ സൽക്കരിച്ചു ബഹുമാനിച്ച ശല്യൻ അജയ്യനാണ്. പോരിൽ മദ്രേശനെ കൊന്നാൽ അങ്ങയ്ക്ക് വിജയം തീർച്ചയാണ്. അവൻ ചത്താൽ ധാർത്തരാഷ്ട്രന്റെ ബലമൊക്കെയും ചത്തതുതന്നെ! ഞാൻ ഇപ്പോൾ പറഞ്ഞ വാക്ക് കേട്ടറിഞ്ഞ് മഹാരഥനായ ശല്യനോട് പോരിൽ എതിർക്കുക. ഹേ! മഹാഭുജാ! ഇന്ദ്രൻ നമുചിയെ എന്ന പോലെ ഭവാൻ ഈയാളെ കൊല്ലുക. 'ഇവൻ എന്റെ അമ്മാവ നാണ്' എന്നുള്ള ഭയം ഭവാൻ വിചാരിക്കരുത്. ക്ഷത്രധർമ്മം മുൻനിർത്തി മദ്രാധിപനെ കൊല്ലുക. ഭീഷ്മദ്രോണക്കടൽ കട ന്ന്, കർണ്ണക്കയം കയറിയ നിങ്ങൾ ശല്യഗോഷ്പദത്തിൽ കൂട്ട ത്തോടെ മുങ്ങരുത്. അങ്ങയ്ക്കുള്ള തപോവീര്യവും നിജമായ ക്ഷാത്രശക്തിയും എല്ലാം കാണിക്കുക. പോരിൽ ഈ രഥിവീ രനെ സംഹരിക്കുക. ഇപ്രകാരം പറഞ്ഞ് ശത്രുനാശനനായ കേശവൻ പാണ്ഡവാർച്ചിതനായി അന്തിയായപ്പോൾ കൈനി ലയിൽ എത്തി.

കേശവൻ പോയസമയത്ത് ധർമ്മരാജാവായ യുധിഷ്ഠിരൻ സർവ്വസോദരന്മാരേയും പാഞ്ചാലസോമകന്മാരേയും വിട്ട് ശല്യം തീർന്ന ആനയെപ്പോലെ ഉറങ്ങി. പാഞ്ചാലരായ വില്ലാളികളും പാണ്ഡവന്മാരും കർണ്ണനാശത്താൽ സന്തോഷിച്ച് ആ രാവ് സുഖമായി ഉറങ്ങി. അല്ലൽ തീർന്ന വില്ലാളിമാരായ രഥീന്ദ്രർ കര കേറി കർണ്ണനെക്കൊന്നതിൽ സന്തോഷിച്ച് ആ രാത്രി വിജയി കളായി ഉല്ലസിച്ചു.

**8. വ്യൂഹനിർമ്മാണം** – സഞ്ജയൻ പറഞ്ഞു: "ആ രാത്രി കഴിഞ്ഞ് നേരം പുലർന്നപ്പോൾ ദുര്യോധനൻ ഹേ രാജാവേ, നിന്റെ ആൾക്കാരോടൊക്കെ ഒരുങ്ങുവാൻ ആജ്ഞാപിച്ചു. ഉടനെ മഹാരഥന്മാർ രാജാവിന്റെ അഭിമതപ്രകാരം പടകൂട്ടി. ഉടനെ തേർ പൂട്ടി മറ്റുള്ളവർ പാഞ്ഞുഴന്നു. കുംഭികൾ കോപ്പ ണിഞ്ഞു. കാലാൾപ്പട ചട്ടയിട്ടു. തേരുകളിൽ വിരിപ്പിട്ടു. വേറെ ചിലർ അസംഖ്യം വാദ്യഘോഷങ്ങളുണ്ടാക്കി. എത്തുന്ന ഭടന്മാ രോടുകൂടി പടകൂട്ടി. പിന്നെ സൈന്യങ്ങളൊക്കെ വന്നു നിന്നു. സന്നാഹത്തോടൊത്തുതന്നെ ചത്തൊഴിക്കുന്നവിധം മദ്രേശ നായ ശല്യനെ മഹാരഥർ സേനാനിയാക്കി. സർവ്വ അനീക ത്തിലും സൈന്യം വേർതിരിച്ചു നിന്നു. പിന്നെ നിന്റെ പുത്രനെ ചെന്നുകണ്ടിട്ട് ആ യോധന്മാർ ഏവരും കൃപനും, കൃത വർമ്മാവും സൗബലനും, ദ്രൗണിയും, ശല്യനും മറ്റു ശേഷിച്ച മന്നവന്മാരും ചേർന്ന് നിശ്ചയം ചെയ്തു. 'ഒറ്റയ്ക്ക് നാം പാണ്ഡ വന്മാരുമായി ഒരിക്കലും എതിർക്കരുത്. ഒറ്റയ്ക്ക് പാണ്ഡവനോ ടേറ്റവൻ, ഏറ്റവനെ വിട്ടവൻ, ഇവർ പഞ്ചപാപങ്ങളും ഉപപാപ ങ്ങളും ഏറ്റുകൊള്ളട്ടെ! അന്യോന്യം കാത്തുരക്ഷിച്ച് നമ്മൾ ഒന്നിച്ചെതിർക്കണം.' അവർ ഇപ്രകാരം ഒരു കരാർ ചെയ്തു. എല്ലാ മഹാരഥികളും അതു സമ്മതിച്ചു. മദ്രരാജാവിനെ മുൻനിർത്തി പരന്മാരോടേറ്റു.

പാണ്ഡവന്മാരെല്ലാവരും വ്യൂഹം കെട്ടി. കൗരവരോട് ചുറ്റും പൊരുതുവാനെത്തി. ആ സൈന്യം ക്ഷുബ്ധമായ സമു ദ്രംപോലെ ഇരമ്പി. ആന, കുതിര, തേർ എന്നിവ സമുദ്രത്തിലെ തിരമാലപോലെ ഇളകി."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, ദ്രോണന്റെയും, ഭീഷ്മന്റെയും, കർണ്ണന്റെയും പതനം ഞാൻ ശ്രവിച്ചു. ഇനി ശല്യ ന്റെയും എന്റെ ഉണ്ണിയുടെയും പതനം എങ്ങനെയെന്നു പറയുക. എങ്ങനെ ശല്യനെ ധർമ്മജൻ കൊന്നു? ഊക്കേറുന്ന ഭീമസേനൻ എന്റെ പുത്രനായ ദുര്യോധനനേയും എപ്രകാരം കൊന്നു?"

സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, മനുഷ്യദേഹശമന വും, ഗജാശ്വനാശനവുമായ സംഗരം ഞാൻ പറയാം; സ്ഥിരബു ദ്ധിയോടെ കേൾക്കുക!

നിന്റെ മക്കളുടെ ആശ ബലവത്താണല്ലോ! ദ്രോണൻ മരി ച്ചപ്പോൾ, ഭീഷ്മൻ പതിച്ചപ്പോൾ, കർണ്ണൻ വധിക്കപ്പെട്ടപ്പോൾ അവസാനം ശല്യൻ പോരിൽ പാണ്ഡവരെയൊക്കെ വെല്ലു മെന്നു ഉള്ളിലാശവെച്ച് ആശ്വസിച്ചു. പോരിൽ തേരാളിയായ മദ്ര രാജാവിനെ സംശ്രയിച്ച് താൻ സനാഥനായി എന്നു ദുര്യോധ നൻ വിചാരിച്ചു.

കർണ്ണനെക്കൊന്ന പാർത്ഥന്മാർ സിംഹനാദം തകർത്ത പ്പോൾ രാജാവേ, ധാർത്തരാഷ്ട്രർക്ക് വളരെ ഭയമുണ്ടായി. പ്രതാ പവാനായ മദ്രരാജാവ് അവരെ ആശ്വസിപ്പിച്ചു. സമൃദ്ധവും സർവ്വതോഭദ്രവുമായ വ്യൂഹംകെട്ടി. പ്രതാപവാനായ മദ്രരാജാവ് പാർത്ഥരോട് പോരിന്നേറ്റു. ആയമേറുന്നതും ഉറപ്പുള്ളതുമായ ചിത്രചാപം ഉലച്ച് സൈന്ധവാശ്വങ്ങളെപ്പൂട്ടിയ വലിയ തേരിൽ ആ മഹാരഥൻ കയറി. അവന്റെ 'സീത' തേരിന്നു ശോഭയുണ്ടാ ക്കി. ആ തേരോടൊത്ത ആ വീരൻ നിന്റെ മക്കളുടെ ഭയം പോക്കി നിന്നു.

ചട്ടയിട്ട് ശല്യൻ വ്യൂഹാഗ്രത്തിൽ നിന്നു. യാത്രയിൽ വീര ന്മാരായ മദ്രരോടും, കർണ്ണപുത്രന്മാരോടും ഒത്തുനിന്നു. ത്രിഗർത്തന്മാരോടുകൂടി കൃതവർമ്മാവ് ഇടത്തുനിന്നു. യവന ന്മാരും, ശകന്മാരും കൂടിച്ചേർന്ന് ഗൗതമൻ വലത്തുനിന്നു. അശ്വ ത്ഥാമാവ് കാംബോജപ്പടയോടുകൂടി പിൻഭാഗത്തു നിന്നു. നടുക്ക് കുരുശ്രേഷ്ഠന്മാർ കാക്കുന്ന സുയോധനൻ നിന്നു. ശക്ത രായ കുതിരപ്പടയാളികളോടുകൂടി ശകുനിയും നിന്നു. സർവ്വ സൈന്യങ്ങളോടുകൂടി കൈതവ്യരഥിവീരനും നിന്നു.

പാണ്ഡവന്മാരും വ്യൂഹംകെട്ടി, മൂന്നു പാടായിനിന്ന് നിന്റെ സൈന്യത്തിലേക്കു കയറി. ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, സാത്യകിയും യുദ്ധത്തിൽ ശല്യസൈന്യത്തിൽ ഉടനെ പാഞ്ഞു കയറി. യുധിഷ്ഠിരൻ സ്വന്തം സൈന്യത്തോടുകൂടി ശല്യനെ കൊല്ലുവാൻ നേർക്കു കയറി വില്ലാളിയായ ഹാർദ്ദിക്യനോടും സംശപ്തകന്മാരോടും ഊക്കോടെ അർജ്ജുനൻ എതിർത്തുകയ റി. കൃപനോട് ഭീമസേനനും. സോമകരഥീന്ദ്രന്മാരും മാറ്റാരെ കൊല്ലുവാൻ ഏറ്റു കയറി. മാദ്രേയന്മാർ ശകുനിയോടും ഉലൂക നോടും പടയൊത്തവരോട് പടയൊത്തവരും യുദ്ധത്തിലേറ്റു. അപ്രകാരം അസംഖ്യം യോദ്ധാക്കൾ പാണ്ഡുപുത്രന്മാരോട് വിവിധായുധങ്ങളോടെ ചൊടിച്ചേറ്റു."

ധൃതരാഷ്ട്രൻ പറഞ്ഞു: "വില്ലാളികളായ ഭീഷ്മദ്രോണ ന്മാരും കർണ്ണനും പതിച്ചതിന്നുശേഷം അല്പം കുരുക്കൾ ശേഷി

ച്ചപ്പോൾ പാണ്ഡവന്മാർ ആഹവത്തിൽ സംരംഭം പൂണ്ടു. പാർത്ഥന്മാർ വിക്രമിക്കുമ്പോൾ എന്റെ കൂട്ടർക്കും കൂടലർക്കും ശേഷിച്ച ബലം എത്രയാണ്."

സഞ്ജയൻ പറഞ്ഞു: "നമ്മളും ശത്രുക്കളും യുദ്ധത്തിന്നു നില്ക്കുന്നതിൽ പോരിൽ ശേഷിച്ച സൈന്യം എത്രയുണ്ടെന്ന് നീ കേൾക്കുക. പതിനോരായിരം തേരും പതിനായിരത്തി എഴുന്നൂറ് ആനയും തികച്ച് ഇരുനൂറായിരം അശ്വങ്ങളും മൂന്നുകോടി മനുഷ്യരും നിന്റെ ബലമായി അവശേഷിച്ചിട്ടുണ്ട്. ഇതാണ് ഇപ്പോഴത്തെ നിന്റെ ബലം. നൂറായിരം തേരും ആറായിരം ആനയും, പതിനായിരം അശ്വങ്ങളും ഒരുകോടി കാലാളും പാണ്ഡവർക്കും ശേഷിച്ചിട്ടുണ്ട്. ഇവരൊന്നിച്ച് എതിർത്തേറ്റു. ഇപ്രകാരം മദ്രരാജാവിന്റെ മതം അനുസരിച്ച് നമ്മൾ പാണ്ഡവരോടേറ്റു. പാണ്ഡവന്മാർ ശൂരന്മാരും അടരിൽ ജിതകാശികളുമാണ്. പുകഴ്ന്ന നരവ്യാഘ്രരായ പാഞ്ചാലർ തമ്മിൽ കൊല്ലുവാൻ മുതിർന്ന് വന്നെതിർത്തു. സമരം തുടർന്ന് ഭയങ്കരവും ഘോരാകാരവുമായി."

**9. സങ്കുലയുദ്ധം –** സഞ്ജയൻ പറഞ്ഞു: "പിന്നെ കൗരവ സൃഞ്ജയരോട് ഭയങ്കരമായ പോർ നടന്നു. ദേവാസുരോപമമായ ഘോരയുദ്ധം. നരർ, തേർ, ആനനിരകൾ, കുതിരക്കാർ, വാജികൾ ഇവ അസംഖ്യം പരസ്പരം ചെന്നെതിർത്തു. പാഞ്ഞേല്ക്കുന്ന ഭീഷണഗജങ്ങളുടെ മഹാരവം വ്യോമത്തിൽ ഘനധ്വനിപോലെ കേൾക്കുവാൻ തുടങ്ങി. കൊമ്പന്മാരേറ്റ രഥികൾ തേരില്ലാത്തവരായി. മത്തേഭങ്ങൾ ഉടച്ച വീരന്മാർ പോരിൽ പാഞ്ഞോടി! ശിക്ഷിതരായ യോധന്മാർ ഗജൗഘപാദപാലന്മാർകളെ അമ്പെയ്ത് പരലോകത്തേക്കയച്ചു. വിരുതേറുന്ന സാദികൾ രഥിമാരെ വളഞ്ഞു. പോരിൽ ചുറ്റിക്കൊണ്ട് ശക്തിപ്രാസർഷ്ടിനിരയാൽ യോധന്മാർ, വില്ലേന്തുന്ന ചില മർത്ത്യന്മാർ, രഥിമാരെ വളഞ്ഞു. ഒരുത്തനെ പലരുമേറ്റ് കാലപുരിക്കയച്ചു. കൊമ്പന്മാരും, രഥികളും വളഞ്ഞേറ്റു. മഹാരഥർ എല്ലാദിക്കിലും പാഞ്ഞു പോരാടുന്ന രഥിയെ കൊന്നുവിട്ടു. ചൊടിച്ച് വളരെ അമ്പുകൾ അയയ്ക്കുന്ന രഥിയെ അപ്രകാരം ചുറ്റും വളഞ്ഞെതിർത്ത് ആനകൾ കൊന്നു. ആന ആനയോടും, രഥീന്ദ്രൻ രഥിയോടുമേറ്റ് ശക്തിനാരാചതോമരങ്ങൾകൊണ്ട് കൊന്നു കാലാൾകളെയുടച്ചു. ആന, തേരശ്വങ്ങളും അങ്ങനെ പോർക്കളത്തിൽ കുഴപ്പംകൂട്ടുന്നവിധം കാണപ്പെട്ടു. ചാമരംകൊണ്ടു ശോഭിച്ച വാജികൾ ചുറ്റും പാഞ്ഞു. പാര് വിഴുങ്ങുന്നവിധം ഹൈമവതഹംസങ്ങൾ പറക്കുംപോലെ കാണപ്പെട്ടു. വാജികളുടെ കുളമ്പടിയേറ്റ ഭൂമി നഖക്ഷതംപൂണ്ട നാരികൾപോലെ ശോഭിച്ചു. അശ്വങ്ങളുടെ കുളമ്പടിശബ്ദംകൊണ്ടും ഭേരിയുടെ നാദംകൊണ്ടും, തേരുരുളിന്റെ ശബ്ദംകൊണ്ടും, പത്തിയുടെ ഘോഷത്താലും ആന ചീറുന്ന ശബ്ദംകൊണ്ടും, ശംഖനാദം കൊണ്ടും ഇടിവെട്ടുന്നവിധം ഭൂമി മുഴങ്ങി. ഇരമ്പുന്ന വില്ലുകളുടേയും മിന്നുന്ന വാളുകളുടേയും, കവചങ്ങളുടേയും ഭാസ്സുകൊണ്ട് അറിയാത്തമട്ടായി. ആനത്തുമ്പിപോലെ അറ്റുവീണ പല കൈയുകളും പിണയുകയും, പിടയ്ക്കുകയും, ഊക്കുകാണിക്കുകയും ചെയ്തു. ഭയങ്കരംതന്നെ! ഹേ! രാജാവേ, ശിരസ്സുകളറ്റ് നിലത്തുവീഴുന്ന സമയത്ത് പനന്തേങ്ങകൾ വീഴുന്നപോലെ ശബ്ദമുണ്ടായി. ജീവൻപോയി കണ്ണുതുറിച്ചു കിടക്കുന്ന മുഖങ്ങൾകൊണ്ട് യുദ്ധക്കളം താമരകൾ നിരന്നപോലെ ശോഭിച്ചു. നിലത്തുവീണ് നിണമണിഞ്ഞ ശിരസ്സുകൾകൊണ്ട് നിലം ചെന്താമരനിരത്തിയപോലെ വിളങ്ങി. കേയൂരങ്ങളണിഞ്ഞ് ചന്ദനംതേച്ച കൈകൾ ഇന്ദ്രധ്വജങ്ങൾപോലെ വീണ് മന്നിടം ശോഭിച്ചു. ആനത്തുമ്പികൾപോലെ, പോരിൽ അറ്റുവീണ രാജാക്കന്മാരുടെ തുടകൾ ചിന്നി പോർക്കളം ശോഭിച്ചു. കബന്ധനികരം ചിന്നി ഛത്ര ചാമരമിശ്രമായി. ആ പടക്കാട് പൂത്ത കാടുപോലെ ശോഭിച്ചു. അതിൽ കൂസൽവിട്ട് ചരിക്കുന്ന ചോരപുരണ്ട പോരാളികൾ പൂത്ത കിംശുകത്തിന്റെ ധാടിയിൽ കാണായി. തോമരശരപീഡയേറ്റ കുംഭികൾ മുറിഞ്ഞ കാർമേഘനിരപോലെ അങ്ങുമിങ്ങും പതിക്കുന്നതായി കാണപ്പെട്ടു. മഹാത്മാക്കൾ വധിക്കുന്ന ആനപ്പട കാറ്റേറ്റ കാർനിരപോലെ എല്ലായിടത്തും ചിന്നി. കാറൊക്കുന്ന കരീന്ദ്രന്മാർ യുഗക്ഷയത്തിൽ വജ്രാഹതമായ അദ്രികൾപോലെ ചുറ്റും വീണു. കുതിരക്കാരോടുകൂടി മന്നിൽവീണ അശ്വസമൂഹം അങ്ങുമിങ്ങും കുന്നുപോലെ കാണപ്പെട്ടു. പോർക്കളത്തിൽ പരലോകത്തിലേക്കൊഴുകുന്ന ഒരു പുഴയുണ്ടായി. ചോരയാകുന്ന ജലവും, തേരാകുന്ന ചുഴിയും, കൊടിയാകുന്ന മരവും, എല്ലുകളാകുന്ന ചരലും. കൈകളാകുന്ന നക്രവും, വില്ലാകുന്ന ഒഴുക്കും, ആനകളാകുന്ന കുന്നും, അശ്വങ്ങളാകുന്ന പാറയും, മേദോമജ്ജ കലർന്ന ചേറും, വെൺകൊറ്റക്കുടയാകുന്ന അന്നവും, ഗദയാകുന്ന ഉഡുപവും, കവചോഷ്ണീഷവും ചേർന്ന് പതാകദ്രുമത്തോടുകൂടി ശൂരന്മാർക്ക് ഹർഷവും, ഭീരുക്കൾക്കു പേടിയുമുണ്ടാക്കുന്ന വിധം കുരുസൃഞ്ജയസമ്മിശ്രമായ രൗദ്രപ്പുഴയൊഴുകി. പിതൃലോകത്തേക്കൊഴുകുന്ന ആ പുഴ വേഗത്തിൽ ശൂരന്മാരായ പരിഘബാഹുക്കൾ വാഹനങ്ങളാൽ കടന്നു. അതിരുവിട്ട ആ വിധം ഘോരയുദ്ധം നടക്കവെ ദേവാസുരയുദ്ധത്തിലെന്നവിധം ചതുരംഗബലങ്ങൾ ക്ഷയിച്ചു. ബന്ധുക്കളെ ചിലർ അങ്ങുമിങ്ങും വിളിച്ചു. ഭയാർത്തരെ വിളിച്ചാർക്കുന്ന ബാന്ധവർ തിരിപ്പിച്ചു. അതിരുവിട്ട് അപ്രകാരം ഭീഷണമായ പോരു മുഴുത്തപ്പോൾ അർജ്ജുനനും, ഭീമനും പോരിൽ രിപുക്കളെ മോഹിപ്പിച്ചു. ഹേ നരേശ്വരാ, വധിക്കപ്പെടുന്ന നിന്റെ സേന അങ്ങുമിങ്ങും മത്തുള്ള അംഗനപോലെ മയങ്ങിപ്പോയി. ഭീമാർജ്ജുനന്മാർ ഇപ്രകാരം സേനയെ മോഹിപ്പിച്ചു. അവർ ശംഖനാദം മുഴക്കി, സിംഹനാദം പൊഴിച്ചു. മഹാശബ്ദം കേട്ട സമയത്ത് ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും ധർമ്മരാജാവിനെ മുന്നിലാക്കി മദ്രരാജന്റെ നേർക്കു പോയി. അത്ഭുതകരമായ ഘോരാകാരം ശല്യനോട് ആ ശൂരന്മാർ തിരിഞ്ഞെതിർത്തതിൽ കാണപ്പെട്ടു. കൃതാസ്ത്രന്മാരും, രണോദ്ധതന്മാരുമായ മാദ്രീനന്ദനർ വേഗത്തിൽ നിന്റെ പടയോടേറ്റെതിർത്തു. ജിതകാശികളായ പാണ്ഡവന്മാർ ശരങ്ങളാൽ പലപാട് ഓടിക്കുന്ന നിന്റെ പട ചിന്നിച്ചിതറി പിന്മാറി. നിന്റെ മക്കൾ കാൺകെ കൊല്ലപ്പെടുന്ന പട അപ്പോൾ ധനുർദ്ധരന്മാർ എയ്ത് അകറ്റുകയാൽ ഓടിക്കളഞ്ഞു. ഹാ! ഹാ! എന്ന ശബ്ദം നിന്റെ പടയിൽ നിന്നു പൊങ്ങി. ഓടിക്കുന്ന വമ്പന്മാർ നിൽക്കൂ! നിൽക്കൂ! എന്നുറക്കെ വിളിച്ചുപറഞ്ഞു. തമ്മിൽ പോരിൽ ജയം മോഹിക്കുന്ന ക്ഷത്രിയന്മാരിൽ പലരും നിന്റെ സൈന്യത്തിൽനിന്ന് ഓടി. പ്രിയസുതന്മാരേയും, ഭ്രാതാക്കളേയും, മുത്തച്ഛന്മാരേയും, മാതുലന്മാരേയും, ബന്ധുബന്ധുമാരേയും വിട്ട് ഗജാശ്വങ്ങളെ ഓടിച്ച് അസംഖ്യം യോദ്ധാക്കൾ ഹേ രാജാവേ, ആത്മരക്ഷാർത്ഥം സ്ഥലംവിട്ടു."

**10. സങ്കുലയുദ്ധം –** സഞ്ജയൻ പറഞ്ഞു: "പ്രതാപവാനായ മദ്രരാജാവ് സൈന്യം ചിന്നിച്ചിതറിയതായിക്കണ്ടപ്പോൾ സൂതനോടു പറഞ്ഞു: 'ഹേ സൂതാ, മനോജവങ്ങളായ ഹയങ്ങളെ വിടൂ. ഇതാ പാണ്ഡുപുത്രനായ യുധിഷ്ഠിരൻ ശോഭയാർന്ന വെൺകൊറ്റക്കുടയോടുകൂടി നില്ക്കുന്നു. അവിടേക്ക് എന്നെ ഉടനെ എത്തിക്കുക. എന്റെ കൈയൂക്ക് നീ കാണുക! ഇന്ന് എന്റെ മുമ്പിൽ പോരിന്നു നില്ക്കുവാൻ പാണ്ഡവൻ ശക്തനാവില്ല.' ഇതു കേട്ട് മദ്രരാജാവിന്റെ സാരഥി യുധിഷ്ഠിരൻ നില്ക്കുന്നിടത്തേക്കു തേരോടിച്ചു കൊണ്ടുപോയി. ഊക്കിൽ പാഞ്ഞേറ്റ പാണ്ഡുപുത്രന്മാരുടെ മഹാസൈന്യത്തെ ശല്യൻ ഒരാൾ, ഏന്തുന്ന കടലിനെ കരയെന്നപോലെ താങ്ങി. പാണ്ഡുപുത്രന്മാരുടെ പടയുടെ തള്ളൽ ശല്യനിൽ ചെന്നലച്ചു. കുന്നിൽ പുഴയൊഴുക്കു മുട്ടിയപോലെ നിന്നു.

പോരിൽ പൊരുതുവാൻ നില്ക്കുന്ന ശല്യനെ കണ്ട സമയത്ത് ചത്തൊഴിക്കാനുറച്ച് കുരുക്കളും തിരിച്ചു. ഭാഗംവെച്ച് അണിയിട്ടു. അവർ തിരിച്ചപ്പോൾ ചോരനീർ പ്രവഹിക്കുന്ന മഹാരണം മഹാരൗദ്രമായി തുടർന്നു.

യുദ്ധദുർമ്മദനായ നകുലൻ ചിത്രസേനനോടേറ്റു. അവർ തമ്മിലടുത്ത് ചിത്രമായ വില്ലെടുത്ത് ഇളകുന്ന കാർകുലപോലെ അവർ ഇടവും വലവും വർഷിച്ചു അവർ ശരതോയംകൊണ്ട്

പോർക്കളത്തിൽ പരസ്പരം നനച്ചു. പാണ്ഡവന്നും ചിത്രസേനന്നും യാതൊരന്തരവും കണ്ടില്ല. കൃതാസ്ത്രരും ശക്തരും തേരോടിക്കുന്നതിൽ പടുക്കളുമായ ആ വീരന്മാർ തമ്മിൽ കൊല്ലാൻ മുതിർന്ന് പഴുതുനോക്കി. തേച്ചുട്ടിയ ഭല്ലംകൊണ്ട് ചിത്രസേനൻ ഹേ രാജാവേ, നകുലന്റെ വില്ല് പിടിപ്പാട്ടിൽ മുറിച്ചു. വില്ലറ്റ നകുലനിൽ സ്വർണ്ണപുംഖമായ മൂന്നു തീക്ഷ്ണശരങ്ങൾ സംഭ്രമിക്കാതെ നെറ്റിത്തടത്തിൽ പ്രയോഗിച്ചു അവന്റെ അശ്വൗഘങ്ങളെ കൂർത്ത അമ്പുകൊണ്ട് സംഹരിച്ചു. കൊടിയും സാരഥിയേയും മൂന്നു ശരങ്ങൾ പ്രയോഗിച്ചു വീഴ്ത്തി.

ശത്രു എയ്ത് ശിരസ്സിലേറ്റ മൂന്നു ശരങ്ങളാൽ ഹേ രാജാവേ, നകുലൻ മൂന്നു ശൃംഗമുള്ള അദ്രിപോലെ ശോഭിച്ചു. വില്ലറ്റു, തേർ പോയപ്പോൾ ഖഡ്ഗചർമ്മങ്ങളെടുത്ത് തേർ വിട്ട് വീരൻ ശൈലാഗ്രത്തിൽനിന്നു സിംഹംപോലെ ഇറങ്ങി. കാൽനടയ്ക്ക് എത്തുന്ന അവനിൽ അവൻ ശരം വർഷിച്ചു. അതും ലഘുവിക്രമനായ നകുലൻ ചർമ്മംകൊണ്ടു ഗ്രസിച്ചു ചിത്രസേനന്റെ തേരിൽ വിഷമംകൂടാതെ നകുലൻ ചാടിക്കയറി. സർവ്വസൈന്യങ്ങളും അതു കണ്ടുനിന്നു. മുടിച്ചാർത്തും കുണ്ഡലവും നല്ല മൂക്കും നീണ്ട കണ്ണുമുള്ള ചിത്രസേനന്റെ* തല മഹാബാഹുവായ നകുലൻ ഖണ്ഡിച്ചുവീഴ്ത്തി. സൂര്യസന്നിഭനായ അവൻ തേർത്തടത്തിൽ ചത്തുവീണു. ചിത്രസേനനെ വെട്ടിക്കൊല്ലുന്നതുകണ്ട് അവിടെ നില്ക്കുന്ന മഹാരഥന്മാർ 'ഭേഷ്! ഭേഷ്!' എന്നു വാഴ്ത്തുകയും സിംഹനാദം പൊഴിക്കുകയുംചെയ്തു. ഭ്രാതാവിനെകൊന്നതു കണ്ട് മഹാരഥന്മാരായ കർണ്ണാത്മജന്മാർ, സുഷേണനും, സത്യസേനനും കൂരമ്പെയ്ത് രഥീന്ദ്രനായ നകുലന്റെ നേരെ പാഞ്ഞുചെന്നു. കാട്ടിൽ ഗജത്തിന്റെ നേർക്കു വ്യാഘ്രങ്ങളെന്നപോലെ നകുലന്റെ നേർക്കടുത്തു. അവർ രണ്ടുപേരും നകുലന്റെ നേരെ കൂരമ്പു വർഷിച്ചു. ജലം വർഷിക്കുന്ന കാർനിരപോലെ ശരവർഷമേല്ക്കുന്ന അവൻ എങ്ങും അമ്പേറ്റവനാകിലും ഹൃഷ്ടനായി. വേറെ ഒരു വില്ലെടുത്ത് തേരിൽക്കയറി വീര്യവാനായ നകുലൻ അന്തകനെപ്പോലെ നിന്നു. ആ സോദരന്മാർ മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് അവന്റെ തേർ തകർക്കുവാൻ വാശിപൂണ്ടു യത്നിച്ചു. ഉടനെ നകുലൻ ചിരിച്ച് നാലു ശരങ്ങൾകൊണ്ട് സത്യസേനന്റെ നാലുഹയങ്ങളേയും കൊന്നു. തേച്ചമൂർച്ചകൂട്ടിയ നാരാചമെടുത്ത് സത്യസേനന്റെ വില്ല് മുറിച്ചു. ഉടനെ വേറെ തേരിൽക്കയറി വേറെ വില്ലെടുത്ത് സത്യസേനനും സുഷേണനും പാണ്ഡവന്റെ നേർക്കണഞ്ഞു. അവരെ പ്രതാപവാനായ മാദ്രീപുത്രൻ കൂസാതെ ആഞ്ഞെയ്തു. ഈരണ്ടമ്പുകൾ കൊണ്ട് പോർക്കളത്തിൽ കോപത്തോടുകൂടി സുഷേണൻ പാണ്ഡുപുത്രന്റെ വില്ലിനെ ചിരിച്ച് എയ്തറുത്തു. ഉടനെ ക്രോധമൂർച്ഛിതനായ നകുലൻ മറ്റൊരു വില്ലെടുത്ത് സുഷേണനെ അഞ്ചമ്പെയ്തു. ഒരമ്പുകൊണ്ടു കേതുവും ഖണ്ഡിച്ചു. പിന്നെ സത്യസേനന്റെ വില്ലും കൈയുറയും അറുത്തു. ഇതുകണ്ട ജനങ്ങൾ ആർത്തു. ഉടനെ ശത്രുഘ്നമായ മറ്റൊരു ഭാരമുള്ള വില്ലെടുത്ത് പാണ്ഡുപുത്രനെ എല്ലാ ഭാഗവും അമ്പെയ്തു മൂടി. ആ ശരൗഘത്തെ തടുത്തിട്ട് ശത്രുനാശനനായ നകുലൻ ഈരണ്ടു ശരങ്ങൾ സത്യസേനസുഷേണന്മാരെ ഒപ്പം എയ്തു. അവന്റെ രഥിയേയും കൂരമ്പെയ്തു. കൃതഹസ്തനായ സത്യസേനൻ നകുലന്റെ വില്ലും പിന്നെ രഥേഷയും വേറെ രണ്ടമ്പെയ്ത് അറുത്തു. ഉടനെ നകുലൻ തേരിൽനിന്നു രഥശക്തിയെ എടുത്തു. പൊൻതണ്ടുമായി കൂർത്തു മെഴുക്കിട്ട് മിന്നിത്തെളിഞ്ഞതും നാവുനീട്ടുന്ന വിഷംകൂടിയ നാഗിയെപ്പോലുള്ളതുമായ അതിനെ പൊക്കി സത്യസേനന്റെ നേർക്കു ചാട്ടി. അത് അവന്റെ ഹൃദയം നൂറായി പിളർന്നു. ഹേ രാജാവേ, അവൻ ചൈതന്യം വിട്ട് തേർത്തട്ടിൽനിന്നു മരിച്ചു താഴെവീണു. ഭ്രാതാവിനെ കൊന്നതു കണ്ട് ക്രോധത്തോടെ സുഷേണൻ നകുലനെ വിരഥനാക്കി വിട്ടു നിലത്തു നില്ക്കുന്ന നകുലനിൽ ശരമാരി ചൊരിഞ്ഞു. ദ്രൗപദേയനായ സുതസേനൻ നകുലനെ തേർവിട്ടു നില്ക്കുന്നതു കണ്ട് അച്ഛനെ കാക്കുവാൻ ചെന്നു. നകുലൻ സുതസേനന്റെ തേരിൽ കയറിയപ്പോൾ ആ ഭാരതശ്രേഷ്ഠൻ കുന്നിൽ സിംഹമെന്നപോലെ ശോഭിച്ചു. അവൻ മറ്റൊരു വില്ലെടുത്ത് സുഷേണനുമായി പോരടിച്ചു. അവർ തമ്മിലടുത്ത് ശരവർഷങ്ങൾകൊണ്ട് പരസ്പരം വധത്തിന്നു യത്നിച്ചു. ക്രുദ്ധനായ സുഷേണൻ മൂന്നമ്പുകൾ പാണ്ഡുപുത്രന്റെമേലും ഇരുപതമ്പുകൾ സുതസോമന്റെ കൈക്കും മാറത്തും കേറ്റി. ഉടനെ ഹേ നൃപതേ, ശത്രുനാശനനായ നകുലൻ ചൊടിച്ച് അമ്പെയ്ത് അവന്റെ നാലുപാടും മൂടി. മുനകൂർത്തു വിളങ്ങുന്ന അർദ്ധചന്ദ്രമെടുത്ത് ഊക്കിൽ കർണ്ണപുത്രന്റെ നേർക്കെയ്തു. അവന്റെ തല ആ ബാണംകൊണ്ട് അരിഞ്ഞു. സർവ്വസൈന്യങ്ങളും അതു കണ്ട് അത്ഭുതപ്പെട്ടു. മഹാത്മാവായ നകുലനാൽ കൊല്ലപ്പെട്ട അവൻ, നദീവേഗംകൊണ്ട് തീരത്തിലെ വൃക്ഷമെന്നപോലെ വീണു. കർണ്ണപുത്രവധവും നകുലന്റെ കയറ്റവും കണ്ട് നിന്റെ സൈന്യം ഭയപ്പെട്ടു പാഞ്ഞോടി. ആ സൈന്യത്തെ പ്രതാപവാനായ മദ്രരാജാവ് പാലിച്ചുനിന്നു. ഓടിപ്പോകുന്ന സൈന്യത്തെ നിർത്തി. സിംഹനാദം മുഴക്കിയും കടുചാപഘോഷമുണ്ടാക്കിയും വില്ലാളി പോരിൽ പാലിച്ചുനിന്നു. ശത്രുക്കളോടെതിർത്ത്, ചുറ്റും വ്യഥകൂടാതെ, മദ്രേശ്വരനെപ്പറ്റി ചുറ്റും നിരന്നു. ഹേ നൃപാ! പോരിനുന്നിയ മഹാത്മാക്കൾ മദ്രരാജന്റെ ചുറ്റും അരിന്ദമനായ ധർമ്മജന്റെ ചുറ്റും ഭീമൻ, സാത്യകി, മാദ്രീപുത്രർ എന്നിവർ നില്ക്കുന്നപോലെ നിന്നു. ഉഗ്രബാണധ്വനികളും പല ക്ഷേളാരവങ്ങളുംകൂടി ഇപ്രകാരം മുറ്റും നിന്റെ ഭടന്മാർ മദ്രരാജാവിനെ ചുഴന്ന്, വാശിപൂണ്ടെത്ത്, വീണ്ടുംപോരിന്നൊരുങ്ങി. പിന്നെയും ഭീരുക്കൾക്കു ഭയം ജനിപ്പിക്കുന്ന യുദ്ധം തുടർന്നു. ചത്തൊഴിക്കുവാനുറച്ച് ഏറ്റ നിന്റെ കൂട്ടർക്കും പരന്മാർക്കും ദേവാസുരയുദ്ധമെന്നപോലെയുള്ള യുദ്ധം, നിർഭയന്മാർക്ക് കാലപുരി പുലരുന്നവിധം ഉണ്ടായി. ഹേ രാജാവേ, കപികേതനൻ സംശപ്തകരെയൊടുക്കി. ആ കൗരവപ്പടയിലേക്ക് പാണ്ഡുപുത്രൻ കയറി. ഹൃഷ്ടന്മാരായി ധൃഷ്ടദ്യുമ്നാദ്യരായ പാണ്ഡവന്മാർ അപ്രകാരം കൂരമ്പു ചൊരിഞ്ഞ് ആ സൈന്യത്തിൽ പാഞ്ഞേറ്റു. പാണ്ഡവന്മാർ മശക്കിയ അവർ ബോധഹീനരായി മയക്കമായി. ദിക്കും വിദിക്കും സൈന്യങ്ങളേയും അറിയാതായി. പാണ്ഡവൻ വിട്ട കൂരമ്പുകൊണ്ട് ചുറ്റും നിറഞ്ഞു. വീരന്മാർ ചത്തും തകർന്നും ചുറ്റും പാഞ്ഞു ചിന്നിയും കുഴങ്ങുന്ന കുരുസൈന്യത്തെ രഥികളായ പാണ്ഡവർ കൊന്നു. അപ്രകാരം പാണ്ഡുസൈന്യത്തെ നൂറും ആയിരവും ചുറ്റും അമ്പെയ്ത് നിന്റെ മക്കളും കൊന്നൊടുക്കി. രണ്ടു പടയും തമ്മിൽ പോരടിച്ച് അനേകായിരംപേർ കൊല്ലപ്പെട്ടു. വർഷത്തിൽ പുഴകൾപോലെ ഇരുസൈന്യങ്ങളും കലങ്ങിമറിഞ്ഞു. അതോടെ നിന്റെ കൂട്ടർക്ക് ഏറ്റവും വലുതായ ഭയമുണ്ടായി. അപ്രകാരംതന്നെ ഹേ രാജാവേ, പാണ്ഡവർക്കും ഭയമുണ്ടായി.

**11. ഭീമസേനശല്യയുദ്ധം –** സഞ്ജയൻ പറഞ്ഞു: "ആ സൈന്യം ഒന്നാകെ ഇളകി തമ്മിൽ കൊന്നുമുടിക്കുമ്പോൾ, യോധന്മാർ പായുമ്പോൾ, കൊമ്പനാനകൾ ആർക്കുമ്പോൾ, കാലാളുകൾ പെരുംപോരിൽ കൂക്കിയാർക്കുമ്പോൾ, ഹയങ്ങളും പലപാട് ഓടുമ്പോൾ, ദാരുണമായി സൈന്യക്ഷയം വായ്ക്കുമ്പോൾ, ദേഹിക്കൂട്ടങ്ങൾ നശിക്കുമ്പോൾ, നാനാശസ്ത്രങ്ങൾ ചിന്നുമ്പോൾ, തേരാനകൾ എതിർക്കുമ്പോൾ, സംഗ്രാമശൂരന്മാർ ഹർഷിക്കുമ്പോൾ ഭീരുക്കൾ ഭയചകിതരാകുമ്പോൾ, തമ്മിൽ കൊല്ലുവാൻ മുതിർന്നിട്ട് യോധന്മാർ കയറുമ്പോൾ, മഹാഘോരമായി പ്രാണനേട്ടമുള്ള ചൂതു നടക്കുമ്പോൾ, കാലപുരി പുലരുന്ന ഘോരയുദ്ധം മുഴുക്കുമ്പോൾ, പാണ്ഡവന്മാർ നിന്റെ ബലത്തെ നിശിതശരങ്ങൾ എയ്തുമുടിച്ചു. അപ്രകാരം നിന്റെ യോധന്മാരും പാണ്ഡവയോധന്മാരെ കൊന്നൊടുക്കി.

ഭീരുഭീഷണമായ യുദ്ധം അപ്രകാരം നടന്നുകൊണ്ടിരിക്കെ പൂർവ്വാഹ്നത്തിൽ പോർക്കളത്തിൽ ഭാസ്കരോദയകാലത്ത് ഹേ രാജാവേ, വമ്പന്മാർ കാക്കുന്ന മെച്ചംനേടിയ ശത്രുക്കൾ നിന്റെ പടയോട് പൊരുതി ചത്തൊഴിക്കുവാൻ ഉറച്ചു. മെച്ചംനേടി പൊരുതുന്ന ശക്തരായ പാണ്ഡവന്മാർമൂലം നിന്റെ പട കാട്ടു

*ഇത് കർണ്ണപുത്രനായ ചിത്രസേനനാണ്; ധാർത്തരാഷ്ട്രനല്ല.

തീയിൽച്ചാടിയ മാൻപേടപോലെ തളർന്നുപോയി. ചേറ്റിൽപൂണ്ട പശുകണക്കെ ആ പട മാഴ്കുന്നതായിക്കണ്ടു. ഉടനെ കയറ്റുവാനായി ശല്യൻ പണ്ഡവസേനയിൽ പാഞ്ഞേറ്റു. മദ്രരാജാവ് ചൊടിച്ചു നല്ല വില്ലെടുത്ത് കൊല്ലുവാനൊരുങ്ങിയ പാണ്ഡുപുത്രനോട് ആഹവത്തിൽ ഏറ്റു. ഹേ മഹാരാജാവേ, രണത്തിൽ ജയംനേടിയ പാണ്ഡവർ ശല്യന്റെ നേർക്ക് അണഞ്ഞ് കൂർത്തുമൂർത്ത ശരങ്ങൾ പ്രയോഗിച്ചു. ധർമ്മജൻ കണ്ടുനില്ക്കെത്തന്നെ ബലവാനായ മദ്രരാജാവ് തീക്ഷ്ണബാണങ്ങൾ കൊണ്ട് ആ പടയെ ക്ഷീണിപ്പിച്ചു.

ഈ സമയത്ത് പലതരം നിമിത്തങ്ങളുണ്ടായി. മുഴക്കത്തോടെ മലയോടുകൂടിയ മന്നിടം ഇളകി. ദണ്ഡശൂലം മുഖത്താളിപ്പടരുന്നവിധം ചുറ്റും കൊള്ളിമീൻ അർക്കനെത്തട്ടി ഭൂമിയിൽ വീണു. മൃഗങ്ങളും, പോത്തുകളും, ഖഗങ്ങളും ഹേ രാജാവേ, പലപാടും നിന്റെ പടയെ ഇടംവെച്ചു. വ്യാഴവും, ശുക്രനും, ബുധനോട് ഇടചേർന്ന് പാണ്ഡവന്മാർക്കു പിന്നിലായി മന്നവന്മാർക്കു മുന്നിലുമായി ശസ്ത്രാഗ്രത്തിൽ ജ്വാല പൊങ്ങി കണ്ണിൽ തട്ടി ചൊരിഞ്ഞ് കാക്കകളും ഉലൂകങ്ങളും ശിരസ്സിലും ധ്വജത്തിലും ചെന്നിരുന്നു. സംഘചാരികൾ തമ്മിൽ യുദ്ധം അത്യുഗ്രമായി. പിന്നെ സൈന്യങ്ങളൊക്കെ ചെന്നടുത്തു. കുരുക്കൾ പാണ്ഡവപ്പടയോടേറ്റു.

ഇന്ദ്രൻ വർഷിക്കുന്നവിധം ശല്യൻ ശരവർഷത്താൽ ഉള്ളം മാഴ്കാതെ ധർമ്മപുത്രനെ വർഷിച്ചു. പൊൻകടക്കെട്ടുമായി മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് ഭീമനേയും വർഷിച്ചു. മാദ്രീപുത്രന്മാരേയും, ദ്രൗപദേയന്മാരേയും, ദ്രുപദാത്മജശൈനേയശിഖണ്ഡിമാരേയും, കഠിനമായി ശല്യൻ മർദ്ദിച്ചു. ആ മഹാബലൻ ആൾ വീതം പതിപ്പത്തു ബാണങ്ങൾ എയ്തു മഴക്കാലത്ത് ഇന്ദ്രൻ എന്നപോലെ ശരവർഷം തുടങ്ങി. രാജാവേ, പ്രഭദ്രകന്മാരും സോമകയോധന്മാരും ശല്യന്റെ അമ്പേറ്റ് വീഴുന്നതു കാണുമാറായി. കടുന്നലിൻനിരപോലെയും ഇയ്യാൻ കൂട്ടംപോലെയും കാറിൽനിന്ന് ഇടിവാൾ എന്നപോലെയും ശല്യന്റെ ശരങ്ങൾ പതിച്ചു. ഗജാശ്വങ്ങളും, കാലാളുകളും, തേരാളികളും ശല്യന്റെ അമ്പേറ്റു വീണു. ഭ്രമിച്ച് ആർത്തു ക്രോധാവേശം പൂണ്ട മട്ടിൽ മദ്രരാജാവ് കാലൻവിട്ട അന്തകനെപ്പോലെ രിപുക്കളെ മൂടി. മേഘാരാവംപോലെ അട്ടഹസിച്ച് ശല്യൻ പാണ്ഡവപ്പടയെ കൊന്നുമുടിക്കവെ അജാതശത്രുവായ ധർമ്മജന്റെ സമീപത്ത് പാണ്ഡവപ്പട എത്തി. കൈവേഗമുള്ളവനായ ശല്യൻ കൂരമ്പെയ്ത് സൈന്യത്തെ ചിന്നി. ശരവർഷംകൊണ്ട് ധർമ്മജന്നു ദുഃഖമുണ്ടാക്കി. അവൻ വരുമ്പോൾ പത്തശ്വങ്ങളൊത്ത് കോപിയായ യുധിഷ്ഠിരൻ, തോട്ടിയാൽ ആനയെ എന്നപോലെ വിശിഖങ്ങളാൽ തടുത്തു. വിഷോഗ്രമായ ബാണം അവന്റെനേർക്ക് ശല്യനും എയ്തു. ഊക്കിൽ ആ ബാണം ആ ധീരനെ കീറി നിലത്തുചെന്നു വീണു. ഉടനെ ഭീമൻ ചൊടിച്ച് ശല്യനെ ഏഴമ്പ് എയ്തു. അപ്രകാരം അഞ്ചു സഹദേവനും, പത്ത് നകുലനും എയ്തു. പാഞ്ചാലീപുത്രർ മലയിൽ കാറുകൾപോലെ ശരങ്ങൾ വർഷിച്ചു. ചുറ്റും ശല്യനെ പാർത്ഥർ പീഡിപ്പിച്ചതുകണ്ട് കൃപനും, കൃതവർമ്മാവും ചൊടിയോടെ പാഞ്ഞു കയറി. ശകുനിയും മഹാവീര്യനായ ഉലൂകനും മെല്ലെ ചിരിച്ചു. അശ്വത്ഥാമാവും നിന്റെ മക്കൾ ഏവരും ചെന്ന് ശല്യനെ യുദ്ധത്തിൽ കാത്തു.

കൃതവർമ്മാവ് ഭീമനെ മൂന്നു ബാണങ്ങൾ എയ്തു. കഠിനമായ ബാണവർഷംകൊണ്ട് ആ ക്രുദ്ധരൂപനെ തടുത്തു. ബാണം വർഷിച്ച് ധൃഷ്ടദ്യുമ്നനെ കൃപൻ ആർത്തനാക്കി. ദ്രൗണി മാദ്രേയന്മാരിലും, സൗബലൻ ദ്രൗപദേയന്മാരിലും പാഞ്ഞുചെന്ന് ഏറ്റു. പോരിൽ കൃഷ്ണാർജ്ജുനന്മാരോട് യോധവര്യനായ സുയോധനനും ഏറ്റു. ശക്തനായ അവൻ ഉഗ്രതേജസ്സായ ശരങ്ങൾ വർഷിച്ചു. ഇപ്രകാരം വിചിത്രവും, ഘോരരൂപവുമായ ദ്വന്ദ്വയുദ്ധം നിന്റെ ആൾക്കാരും ശത്രുക്കളും തമ്മിൽ നടന്നു.

ഭീമന്റെ ഋശ്യവർണ്ണാശ്വങ്ങളെ ഭോജൻ വധിച്ചു. ഹതാശ്വനായ ഭീമൻ തേരിൽനിന്നിറങ്ങി ദണ്ഡുധരിച്ച കാലനെപ്പോലെ ഗദയേന്തി എതിർത്തു. നേരിട്ട് സഹദേവന്റെ അശ്വങ്ങളെ മദ്രരാജാവ് കൊന്നു. അപ്പോൾ സഹദേവൻ ശല്യന്റെ മകന്റെ ശിരസ്സറുത്ത് കൊന്നു. കൃപാചാര്യൻ ധൃഷ്ടദ്യുമ്നനോട് പൊരുതി. കൂസാത്തോനോട് കൂസാത്തോൻ, യത്നിക്കുന്നവനോട് യത്നവാൻ പൊരുതി. ആൾവീതം പത്തുബാണങ്ങളാൽ വീരന്മാരായ ദ്രൗപദേയന്മാരെ അശ്വത്ഥാമാവ് ചിരിച്ച് എയ്തു. വീണ്ടും ഭീമന്റെ ഹയങ്ങളെ അവൻ കൊന്നു. ഭീമൻ തേർവിട്ടു ചാടി. കാലദണ്ഡുപോലെയുള്ള ഗദയെടുത്ത് ക്രുദ്ധനായി ഓങ്ങി. കൃതവർമ്മന്റെ തേരും, അശ്വങ്ങളും അടിച്ചു നിലംപരിശാക്കി. പാണ്ഡുസോമകന്മാരെ ക്രുദ്ധനായ ശല്യൻ കൊന്നൊടുക്കി.

വീണ്ടും ശല്യൻ കൂരമ്പെയ്ത് ധർമ്മരാജനെ പീഡിപ്പിച്ചു. പോരിൽ അവനെ ഭീമൻ ക്രുദ്ധനായി ചുണ്ടു കടിച്ച് മുടിക്കുവാൻ വിചാരിച്ച് ഗദയെടുത്തു. യമദണ്ഡംപോലെയും, കാളരാത്രിപോലെയും, അനവധി ആന, അശ്വം എന്നിവയുടെ പ്രാണൻ കളഞ്ഞിട്ടുള്ളതും, പൊന്നിൻപട്ടം പതിച്ച് കൊള്ളിമീൻപോലെ ജ്വലിക്കുന്നതും, ശൈക്യായസിപോലെയും വജ്രംപോലെയും വ്യാളംപോലെയും ഉഗ്രമായതും, അകിലും ചന്ദനവും പൂശിയ പ്രിയനാരിപോലെയും, വസയും മേദസ്സും രക്തവും ലേപനംചെയ്ത മൃത്യുജിഹ്വപോലെയും, പടുഘണ്ടാരവത്തോടുകൂടിയ ശക്രാശനിപോലെയും, ഉറയൂരിയ പാമ്പിനെപ്പോലെയും, മദനീരുകലർന്നതും ശത്രുസൈന്യത്രാസിയായതും, സ്വസൈന്യങ്ങൾക്ക് ആനന്ദകർത്രിയായതും മന്നിൽ പുകഴ്ന്നതും മലയെ പിളരുന്നതും, കൈലാസത്തിൽ ഉമേശന്റെ സഖിയായ അളകേശനെ ബലിയായ ഭീമൻ പോരിന്നുവിളിച്ചതുമായ ആ ഗദ ഭീമൻ കൈയിലെടുത്തു. ഈ ഗദയാലാണ് ഗർവ്വിച്ച മായാമയരായ പല ഗുഹ്യകരേയും, മന്ദാരപുഷ്പത്തിന്നു പോയപ്പോൾ ഗന്ധമാദനപർവ്വതത്തിൽവെച്ച് പലരും തടുത്തിട്ടും, പാഞ്ചാലിയുടെ പ്രിയം ഓർത്ത്, പല ഗുഹ്യകരേയും, കൊന്നത് ഈ ഗദകൊണ്ടാണ്. എട്ടുമൊട്ടായി വജ്രമണികെട്ടി വജ്രഘനത്തോടുകൂടി മിന്നുന്ന ആ ഗദയുമായി മഹാഭുജനായ ഭീമൻ ശല്യന്റെ നേരെ ചെന്നു. യുദ്ധദക്ഷവും, ഘോരവുമായ ആ ഗദയെടുത്ത് ശല്യന്റെ വേഗംകൂടിയ നാല് അശ്വങ്ങളേയും അടിച്ചുകൊന്നു. ഉടനെ ഭീമന്റെ മാറിൽ ശല്യൻ തോമരം പ്രയോഗിച്ചു. അത് ഭീമന്റെ ചട്ടപൊട്ടിച്ച് മാറിൽ കൊണ്ടിറങ്ങി. പക്ഷേ, ഭീമൻ അതിൽ ഒട്ടും കൂസാതെ, ആ തോമരം വലിച്ചെടുത്ത് ശല്യന്റെ സൂതന്റെ മാറിൽ ചാട്ടി. അത് സൂതന്റെ ഹൃദയം പിളർന്നു. ചട്ടപൊട്ടി, ചോരകക്കി, കരൾകെട്ട്, തളർന്ന് അവൻ വീണു. ഉടനെ ശല്യൻ പിൻവാങ്ങി. ചെയ്തതിനെതിർചെയ്ത് ശല്യൻ വിസ്മയത്തോടെ ഗദയെടുത്ത് ഘോരമൂർത്തിയായ എതിരാളിയെ നോക്കി. ഇതുകണ്ട് പാർത്ഥന്മാർ സന്തോഷിച്ച് ഭീമനെ വാഴ്ത്തി. സംഗരത്തിൽ അക്ലിഷ്ടകാരിയായ ഭീമന്റെ ഘോരകർമ്മം കണ്ടവർ 'ഭേഷ്, ഭേഷ്' എന്ന് ആർപ്പുവിളിച്ചു."

**12. സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: "സൂതൻ വീണതുകണ്ട് ശല്യനും കുലുങ്ങാതെ അദ്രിപോലെ ഇരുമ്പുഗദയേന്തിനിന്നു. ദീപ്തകാലാഗ്നിതുല്യനും, പാശമെടുത്ത അന്തകനെപ്പോലുള്ളവനും, ശൃംഗമുള്ള കൈലാസംപോലുള്ളവനും, വജ്രായുധമേന്തിയ ഇന്ദ്രന്നു തുല്യനും, ശൂലിഹര്യക്ഷോപമനും, മത്തഗജംപോലുള്ളവനുമായ മദ്രരാജാവിനോട് ഭീമൻ ഗദയുമേന്തിയെതിർത്തു. അപ്പോൾ ശൂരന്മാർ ഹർഷത്തോടെ സിംഹനാദം മുഴക്കി. ശംഖധ്വനിയും, പെരുമ്പറശബ്ദവും മുഴങ്ങി. ആ യോധന്മാർ എതിർക്കുന്നതു കണ്ട് യോധന്മാർ രണ്ടുപക്ഷത്തിലുംനിന്ന് 'ഭേഷ്, ഭേഷ്' എന്നു കരഘോഷം മുഴക്കി. മദ്രാധിപനും, യദുശ്രേഷ്ഠനായ രാമനുമൊഴികെ മറ്റാരും ഭീമന്റെ കൈയൂക്കിനെ താങ്ങുവാൻ ശക്തരല്ല. മഹാത്മാവായ ശല്യന്റെ ഗദാവേഗത്തെ തടുക്കുവാൻ ഭീമനല്ലാതെ പോരിൽ മറ്റു യോധന്മാർക്ക് ആവുകയില്ല. വൃഷത്തെപ്പോലെ അവർ ചീറി. മണ്ഡലങ്ങളെ ചുറ്റി. വീരന്മാരായി അവർ കാൽപൊക്കിവെച്ചു. വട്ടംചുറ്റുന്ന വഴികളിലും ഗദാവിഹരണത്തിലും ആ നൃസിംഹങ്ങൾ തമ്മിലുള്ള യുദ്ധം ഭേദമില്ലാതെ നടന്നു. തെളിഞ്ഞ് ഉരുക്കുപൊൻപട്ടംകെട്ടി

പേടിപ്പെടുത്തുന്ന ശല്യന്റെ ഗദ അഗ്നിജ്വാല ചുഴന്നപോലെയായി. അപ്രകാരം ആ മഹാത്മാവ് മണ്ഡലങ്ങൾ ചരിക്കെ, മിന്നൽക്കാർപോലെ ഭീമന്റെ ഗദയും ശോഭിച്ചു.

മദ്രേശൻ ഗദയാൽ പ്രഹരിച്ച ഭീമന്റെ ഗദ അപ്പോൾ തേരെരിയും വിധം തീപ്പൊരി ചിന്നി. ഭീമനും ഗദയാൽ അടിച്ച ശല്യന്റെ ഗദയും തീപ്പൊരി വർഷിച്ചു. കണ്ടുനില്ക്കുന്നവർ അത്ഭുതപ്പെട്ടു. കൊമ്പുകൊണ്ട് കുംഭികൾപോലേയും, കൊമ്പുകൊണ്ട് കാളകൾപോലേയും, തോത്രത്താലെന്നപോലെ അവർ ഗദയാൽ തമ്മിലടിച്ചു. ക്ഷണത്തിൽ ചോരചിതറി. ഗദയേറ്റ ഉടലിനാൽ അവർ പൂത്തു നില്ക്കുന്ന കിംശുകംപോലെ കൗതുകമുളവാക്കി. ഇടവും വലവും ശല്യൻ ഗദയോങ്ങി അടിച്ചിട്ടും മഹാബാഹുവായ ഭീമസേനൻ അചലംപോലെ നിന്നു.

അപ്രകാരം ഗദകൊണ്ട് ഭീമൻ വീണ്ടും അടിച്ചിട്ടും ശല്യൻ ആന കുത്തുന്ന അചലംപോലെ ഇളകിയില്ല. ആ നൃസിംഹരുടെ ഗദാസമ്പാതനിസ്വനം ദിക്കിലെങ്ങും ഇടിവെട്ടുന്നവിധം മുഴങ്ങി. ആ വീരന്മാർ ഗദപൊക്കിപ്പിടിച്ച് പിന്മാറി. വീണ്ടും മണ്ഡലങ്ങളെ അന്തരമാർഗ്ഗത്തിൽ ചരിച്ചു. അപ്രകാരം എട്ടടി മാറിയിട്ട് അവർ കൂട്ടിമുട്ടി. അമാനുഷോഗ്രകർമ്മാക്കളായ അവർ ഇരുമ്പിൻതടിയേന്തി അന്യോന്യം ലാക്കുനോക്കി മണ്ഡലങ്ങളെ ചരിച്ചു. ക്രിയാവിശേഷമായ ക്രിയകൾ അവർ അപ്പോൾ കാണിച്ചു. വലിയ ഗദപൊക്കി സശൃംഗമായ അദ്രികൾപോലേയും, ഭൂകമ്പത്തിൽ കുന്നുകൾ പോലേയും നില്ക്കുന്ന അവർ തമ്മിൽ അടിച്ചു. അന്യോന്യം ഊക്കോടെ ഗദയാൽ ആഞ്ഞു തച്ച് അവർ ഇന്ദ്രകേതുക്കൾപോലെ ഒപ്പം വീണു. രണ്ടു സൈന്യത്തിലും വീരന്മാർ ഹാ! ഹാ! എന്നു ശബ്ദം മുഴക്കി. മർമ്മത്തിൽ തല്ലേറ്റ് രണ്ടുപേരും മോഹിച്ചു. അപ്പോൾ ബലിയായ കൃപൻ തന്റെ രഥത്തിൽ മദ്രരാജാവിനെക്കയറ്റി യുദ്ധക്കളം വിട്ട് പിന്മാറ്റി. ക്ളീബനെപ്പോലെ വിഹ്വലതയോടെ ക്ഷണംകൊണ്ടെഴുന്നേറ്റ് ഭീമസേനൻ ഗദയുമെടുത്ത് മദ്രരാജാവിനെ വിളിച്ചു. ഉടനെ നാനാശസ്ത്രമെടുത്തവരായ നിന്റെ ധീരഭടന്മാർ നാനാവാദ്യഘോഷത്തോടുകൂടി പാണ്ഡവസേനയോട് പൊരുതി. ദുര്യോധനാദികൾ കൈകളും വസ്ത്രവും വീശി വലിയ ഒച്ചയെടുത്ത് പാണ്ഡവരുമായി പൊരുതി പാഞ്ഞുകയറി. ആ പെരുംപടയെക്കണ്ട് പാണ്ഡുനന്ദനന്മാർ ദുര്യോധനാദികളോടേറ്റ് സിംഹനാദംമുഴക്കി. അവർ എത്തുമ്പോൾ നിന്റെ പുത്രൻ ചേകിതാനനെ പ്രാസംകൊണ്ട് ഹൃദയത്തിൽ പ്രഹരിച്ചു. അവൻ തേർത്തട്ടിൽ ചോര ചാടി മരിച്ചു താഴെവീണു.

ചേകിതാനവധം കണ്ട് പാണ്ഡുപുത്രമഹാരഥന്മാർ തിരിഞ്ഞു. ശരവർഷംകൊണ്ട് പല വട്ടവും പീഡിപ്പിച്ചു. ജിതകാശികളായ പാണ്ഡുപുത്രന്മാർ നിന്റെ സൈന്യത്തിൽ സഞ്ചരിച്ചത് കാണേണ്ടതുതന്നെ! കൃപനും, കൃതവർമ്മാവും, സൗബലനും ധർമ്മപുത്രനുമായി പൊരുതി. ദ്രോണനെ കൊന്ന വലിയ വിക്രമശാലിയായ ധൃഷ്ടദ്യുമ്നനെ ദുര്യോധനൻ എതിർത്തേറ്റു. ഹേ രാജാവേ, നിന്റെ പുത്രൻ അയച്ച മൂവായിരം തേരുകൾ ദ്രോണപുത്രനെ പുരസ്കരിച്ച് ഫൽഗുനനുമായ പൊരുതി. വിജയകാംക്ഷയോടെ ജീവനെ വെടിഞ്ഞും, നിന്റെ കൂട്ടർ ഹംസങ്ങൾ സരസ്സിലെന്നപോലെ മുന്നോട്ടുകേറി. തമ്മിൽ കൊല്ലാൻ മുതിർന്ന അവർ തമ്മിൽ ഭീഷണമായ യുദ്ധമുണ്ടായി. അന്യോന്യം കൊലചെയ്ത് ആ വീരക്ഷയമായ യുദ്ധം മുഴുത്തു. കാറ്റടിച്ച് ഏറ്റവും ഉഗ്രമായി പാരിൽ പൊടിപരന്നു. പേർ കേട്ടും പാണ്ഡവരുടെ കീർത്തനംകൊണ്ടും നിർഭയം പൊരുതുന്ന ഞങ്ങൾ പരസ്പരം അറിഞ്ഞു. ആ പൊങ്ങിപ്പരന്ന ധൂളി ചോരകൊണ്ടു ശമിച്ചു. ദിക്കുകൾ തെളിഞ്ഞു. ധൂമംകൊണ്ടുണ്ടായ ഇരുട്ടു നീങ്ങി. ഭീഷണമായ ആ സമരം മുതിർന്നപ്പോൾ നിന്റെ കൂട്ടരിലും എതിർവശത്തും ഒരാളും പിൻതിരിഞ്ഞില്ല. ബ്രഹ്മലോകപരന്മാരും ജയകാംക്ഷികളും സുയുദ്ധംകൊണ്ട് വിക്രമിക്കുന്നവരും സ്വർഗ്ഗകാംക്ഷികളുമായ യോദ്ധാക്കൾ സ്വാമിച്ചോറിന്റെ കടം വീട്ടുവാൻ ഉറച്ച് ഏറ്റു പൊരുതി. നാനാതരം ശസ്ത്രങ്ങൾതൂകി മഹാരഥന്മാർ തമ്മിൽ ആർത്തുവിളിച്ചു പ്രഹരിച്ചു. 'കൊല്ലുവിൻ! എയ്യുവിൻ! പോയിപ്പിടിക്കുവിൻ! പ്രഹരിക്കുവിൻ! അറുക്കുവിൻ' എന്ന് ഇരുഭാഗത്തുനിന്നും വിളിച്ചു പറയുന്നതു കേൾക്കുവാൻ തുടങ്ങി. ശല്യൻ യുധിഷ്ഠിരനെ കൂരമ്പെയ്തു കൊല്ലുവാനടുത്തു. അവന്റെ നേർക്ക് യുധിഷ്ഠിരൻ മർമ്മംനോക്കി പതിന്നാലുശരങ്ങൾ പ്രയോഗിച്ചു. തടുത്ത് പാണ്ഡുപുത്രനെ കൊല്ലുവാൻ ശല്യൻ കഴുച്ചിറകുവെച്ച അമ്പ് അസംഖ്യമെയ്തു. പിന്നെ വീണ്ടും മൂർച്ചകൂടിയ അമ്പുകൊണ്ട് ആഞ്ഞു ധർമ്മസുതനെ എയ്തു. സൈന്യമൊട്ടുക്കും നോക്കിനിന്നു. ശല്യനെ ധർമ്മസുതനും ചൊടിച്ച് മയിൽകങ്കച്ചിറകുവെച്ച ശരങ്ങൾകൊണ്ടും പ്രഹരിച്ചു. ചന്ദ്രസേനനെ എഴുപതമ്പുകൊണ്ടും, സൂതനെ ഒമ്പതമ്പുകൊണ്ടും, ദ്രുമസേനനെ അറുപത്തിനാലമ്പുകൊണ്ടും മഹാരഥൻ എയ്തു. വമ്പനായ പാർത്ഥൻ ചക്രരക്ഷകനെ കൊന്നതിൽ മദ്രപൻ കോപിച്ച് ഇരുപത്തഞ്ചു ചേദികളെ വധിച്ചു. ശൈനേയനെ ഇരുപത്തഞ്ചും, ഭീമനെ ഏഴും, മാദ്രേയരെ നൂറും ശരങ്ങൾകൊണ്ട് പ്രഹരിച്ചു. ഇപ്രകാരം പോരിൽ ചുറ്റുന്ന അവനിൽ നൃപസത്തമനായ പാണ്ഡവൻ സർപ്പോഗ്രമായ തീക്ഷ്ണബാണങ്ങളെയ്തു. അവന്റെ കേതുവിന്റെ അഗ്രവും, യുധിഷ്ഠിരൻ മുമ്പിട്ടുനില്ക്കെ ഭല്ലത്താൽ തേരിൽനിന്ന് എയ്തുവീഴ്ത്തി.

അവന്റെ കേതു പാണ്ഡുപുത്രൻ ഖണ്ഡിച്ചുവിട്ടപ്പോൾ അതു ഗിരിശൃംഗം വീഴുന്നപോലെ വീഴുന്നതായി കണ്ടു. ധ്വജം പതിച്ചതും പാണ്ഡുപുത്രൻ നേരിട്ടുനില്ക്കുന്നതും ഞങ്ങൾ കണ്ടു. ചൊടിച്ച് മദ്രരാജാവു ശരവൃഷ്ടി ചൊരിഞ്ഞു. ശല്യൻ, മഴപെയ്യുന്ന കാറുപോലെ ക്ഷത്രിയന്മാരെ വിശിഖവൃഷ്ടികൊണ്ട് ആ ക്ഷത്രിയർഷഭൻ വർഷിച്ചു. ശൈനേയനേയും, ഭീമമാദ്രേയപാണ്ഡുപുത്രന്മാരെയും അയ്യഞ്ചമ്പുകൾ വീതം വിട്ട് ധർമ്മപുത്രനെ ആർത്തിപ്പെടുത്തി. പാണ്ഡവവക്ഷസ്സിൽ ബാണജാലം പരക്കവേ മേഘജാലം വന്നുകയറുന്നപോലെ ഞങ്ങൾ കണ്ടുനിന്നു. ശല്യൻ ചൊടിച്ച് മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ട് ധർമ്മജന്റെ ദിക്കുംവിദിക്കുമൊക്കെ മൂടി. അപ്പോൾ ബാണജാലാർത്തനായ യുധിഷ്ഠിരൻ ഇന്ദ്രനാൽ പീഡിതനായ ജംഭനെപ്പോലെ ഹൃതവിക്രമനായിത്തീർന്നു."

**13. ശല്യയുദ്ധം – ശല്യൻ ഒറ്റയ്ക്ക് വമ്പന്മാരോട് പൊരുതുന്നു – ശല്യന്റെ പരാക്രമം കാണികളെ അമ്പരപ്പിക്കുന്നു –** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, പാണ്ഡുപുത്രനെ മദ്രരാജാവ് പീഡിപ്പിച്ചപ്പോൾ ശൈനേയനും, ഭീമസേനനും, നകുലസഹദേവന്മാരും, തേരുകൾകൊണ്ട് ശല്യനെ വളഞ്ഞ് സംഗരത്തിൽ അർദ്ദിപ്പിച്ചു. പല രഥീന്ദ്രന്മാർകൂടി അവനെ ഒരുത്തനെ പീഡിപ്പിക്കെ സിദ്ധന്മാരിലും ഹർഷം കലർന്നു. സാധുവാദം മൂത്തു. 'ആശ്ചര്യം' എന്നു വന്നുചേർന്ന മുനീന്ദ്രന്മാരും പറഞ്ഞു.

വിക്രമത്തിൽ മഹാശല്യമായ ശല്യനെ ഭീമൻ ഒരമ്പെയ്ത് പിന്നെ ഉടനെതന്നെ ഏഴമ്പെയ്തു. നൂറമ്പ് സാത്യകിയും എയ്ത് മദ്രേശനെ മൂടി സിംഹനാദം മുഴക്കി. അഞ്ചമ്പ് നകുലനും, ഏഴമ്പ് സഹദേവനും എയ്തു. ഉടനെ വീണ്ടും ഏഴമ്പെയ്തു. ആ ശൂരൻ ഉടനെ വില്ലുവലിച്ച് ശൈനേയനെ ഇരുപത്തഞ്ചമ്പെയ്തു. ഭീമനെ എഴുപത്തിമൂന്നും, നകുലനെ ഏഴും അമ്പുകളെയ്തു. വില്ലാളിയായ സഹദേവന്റെ അമ്പോടുചേർന്ന വില്ല് ഭല്ലംകൊണ്ടു മുറിച്ച് എഴുപത്തിമൂന്നു ശരങ്ങളെയ്തു. വർച്ചസ്സ് വളർന്ന മാതുലനെ പോരിൽ സഹദേവനും വേറെ വില്ലുകുലച്ച് അഞ്ചമ്പെയ്തു. പാമ്പുകൾക്ക് ഒത്തവയും, എരിഞ്ഞാളുന്ന തീപോലുള്ളവയുമായ ശരങ്ങൾ മാതുലന്റെനേരെ പ്രയോഗിച്ച് അവന്റെ സൂതനെ മൂർച്ചകൂടിയ ഒരു അമ്പിനാൽ എയ്തു. ചൊടിച്ച് മൂന്നമ്പ് അവനെ വീണ്ടും എയ്തു. ഭീമൻ എഴുപതും, ഒമ്പത് ആ ശിനിപുത്രനും എയ്തു. ധർമ്മരാജാവ് അറുപതും ശല്യന്റെ മെയ്യിൽ ആഴ്ത്തി. ആ മഹാരഥന്മാർ എയ്ത ശല്യൻ മല ചായില്യച്ചോലപോലെ മെയ്യിൽ ചോരയൊഴുക്കി. ആ ധനുർദ്ധരന്മാരെയൊക്കെ ശല്യൻ അയ്യഞ്ചമ്പുകൾകൊണ്ട് ഊക്കിട്ടെയ്തു. അത് ഒരത്ഭുതമായി. പിന്നെ മറ്റൊരു ഭല്ലത്താൽ

ധർമ്മപുത്രന്റെ ഞാണോടൊത്ത വില്ലറുത്തു. ഉടനെ മറ്റൊരു വില്ലെടുത്ത് മഹാരഥനായ ധർമ്മപുത്രൻ തേര്, അശ്വം, സൂതൻ, ധ്വജം ഇവയോടുചേർന്ന ശല്യനെ അമ്പുകൊണ്ടു മൂടി. ധർമ്മ പുത്രന്റെ ശരത്താൽ മൂടപ്പെടുന്ന അവൻ നിശിതമായ പത്തമ്പു കൊണ്ട് ധർമ്മപുത്രനെ എയ്തു. ധർമ്മപുത്രൻ എയ്ത്തേറ്റു പുള ഞ്ഞപ്പോൾ സാത്യകി കോപിച്ച് ശൂരനായ മദ്രേശനെ ഘോരമായ ശരൗഘംകൊണ്ടു തടുത്തു. കത്തിയമ്പെയ്ത് അവൻ ശൈനേ യന്റെ വില്ല് അറുത്തു. ആ ഭീമസേനാദികളെ മുമ്മൂന്നു ബാണവും എയ്തു. ചൊടിച്ച് സത്യവിക്രമനായ ശൈനേയൻ പൊന്നുത ണ്ടുള്ള വിലപ്പെടുന്ന തോമരം ചാട്ടി. ജ്വലിക്കുന്ന പാമ്പുപോലു ള്ള നാരാചം ഭീമസേനനും, വേൽ നകുലനും, ഗദ സഹദേവനും, ശതഘ്നി ധർമ്മജനും ശല്യനെ വീഴ്ത്തുവാൻ പ്രയോഗിച്ചു. അഞ്ചുപേർ വിട്ട ശസ്ത്രങ്ങൾ എത്തുമ്പോഴേക്കും ശസ്ത്രസം ഘങ്ങളാൽ മദ്രരാജൻ തടുത്തു. ശൈനേയൻ വിട്ട തോമരം ഭല്ല ങ്ങളാൽ ശല്യൻ തകർത്തു. ഭീമസേനൻ വലിച്ചെയ്ത പൊന്ന ണിഞ്ഞ ശരത്തെ ആ പ്രതാപവാൻ രണ്ടായി നുറുക്കി. നകുലൻ വിട്ട പൊൻതണ്ടുള്ള വേലും, സഹദേവന്റെ ഗദയും ശരൗഘം കൊണ്ട് ശല്യൻ തകർത്തു. രണ്ടമ്പുകൊണ്ട് രാജാവിന്റെ ശത ഘ്നിയേയും ഖണ്ഡിച്ച് പാണ്ഡവന്മാർ നോക്കിനില്ക്കെ സിംഹനാദം മുഴക്കി. ശത്രുവിന്റെ ജയത്തെ സാത്യകി പൊറു ത്തില്ല. ഉടനെ മറ്റൊരു വില്ലെടുത്ത് ക്രോധമൂർച്ഛിതനായ ശൈനേ യൻ രണ്ടമ്പ് ശല്യനേയും, മൂന്നമ്പ് സൂതനേയും എയ്തു. ശല്യൻ ഉടനെ പതിപ്പത്തമ്പ് അവരെയെല്ലാം എയ്തു. തോത്രങ്ങളാൽ ആനകളെപ്പോലെ ചൊടിച്ച് അവൻ എയ്തു.

അവന്റെനേരെ നില്ക്കുവാൻ അവർ ശക്തരായില്ല. ദുര്യോ ധനനൃപൻ ശല്യവിക്രമം കണ്ട് പാണ്ഡുസൃഞ്ജയപാഞ്ചാല ന്മാരെ കൊന്നെന്നു വിചാരിച്ചുപോയി. ഉടനെ മഹാബാഹുവും, പ്രതാപവാനുമായ ഭീമസേനൻ മനസ്സുകൊണ്ടു പ്രാണനെ ഉപേ ക്ഷിച്ചും മദ്രരാജാവുമായി പൊരുതി. സഹദേവനും, നകുലനും, ശക്തനായ ശിനിപുത്രനും, ശല്യനെ ചുറ്റും വളഞ്ഞ് ശരങ്ങൾ തൂകി. ആ നാലു വില്ലാളികളായ പാണ്ഡവശ്രേഷ്ഠരാൽ വള യപ്പെട്ട അവൻ അവരോടെതിർത്തു പൊരുതി. ധർമ്മപുത്രൻ ക്ഷുരപ്രത്താൽ വൻപോരിൽ ശല്യന്റെ ചക്രരക്ഷകനെ കൊന്നു. ശൂരനായ ചക്രരക്ഷകൻ ചത്തപ്പോൾ ബലവാനായ മദ്രരാജൻ പടയിൽ അമ്പുകൾ വർഷിച്ചു. ആ യോധന്മാർ അമ്പേറ്റു മൂടി യതു കണ്ട് ധർമ്മരാജാവ് ചിന്താമഗ്നനായി. 'മാധവൻ പറഞ്ഞ മൊഴി സത്യമായിത്തീരുമോ? ചൊടിച്ച രാജാവ് പോരിൽ എന്റെ ബലത്തെ ശേഷിപ്പിക്കുകയില്ല.' തേര്, ആന, അശ്വങ്ങളുമായി ഹേ ധൃതരാഷ്ട്രാ! പാണ്ഡവർ ഉടനെ മദ്രേശനോടേറ്റു. നാനാ ശസ്ത്രൗഘത്തോടുകൂടി ഉതിരുന്ന ശരവൃഷ്ടിയെ രാജാവ് കാർകളെ കാറ്റ് എന്നവിധം ഉടച്ചു. പൊൻകടക്കെട്ടുമായി ശല്യൻ എയ്ത് വാനിൽ നിരന്ന ശരവൃഷ്ടി ഇയ്യാമ്പാറ്റക്കൂട്ടംപോലെ കാണപ്പെട്ടു.

പടത്തലയ്ക്കൽ മദ്രേശനെയ്ത സായകങ്ങൾ പക്ഷിക്കൂ ട്ടംപോലെ പാഞ്ഞേല്ക്കുന്നതായി കാണപ്പെട്ടു. ശല്യന്റെ വില്ലിൽനിന്നെത്തുന്ന പൊന്നണിഞ്ഞ ശരങ്ങൾകൊണ്ട് ആകാശം ഇടതൂർന്നമട്ടായി കാണപ്പെട്ടു. വൻപോരിൽ ശല്യൻ ശരമയമായ കൂരിരുട്ടു ചമച്ചപ്പോൾ, ബലവാനായ മദ്രരാജൻ കൈവേഗംകൊണ്ട് ശരവൃഷ്ടിയാൽ പാണ്ഡുപുത്രപ്പടക്കടൽ ഇളക്കുന്നതു കണ്ടപ്പോൾ, ദേവഗന്ധർവ്വദാനവർ ഒട്ടേറെ അത്ഭു തപ്പെട്ടു. അവൻ യത്നിച്ച് അവരെയെല്ലാം മർദ്ദിച്ചു. ധർമ്മരാജനെ മൂടി സിംഹനാദം മുഴക്കി. ആ പാണ്ഡവരഥിശ്രേഷ്ഠന്മാർ, അമ്പേറ്റു മൂടിയവർ, ആ മഹാരഥനോടേല്ക്കുവാൻ ശക്തരായി ല്ല. ധർമ്മരാജന്റെ മുന്നിൽ നില്ക്കുന്ന ഭീമൻ തുടങ്ങിയ മഹാര ഥന്മാർ ശൂരനായി വിലസുന്ന ശല്യനെ പോരിൽ വിടുകയുണ്ടാ യില്ല."

**14. സങ്കുലയുദ്ധം – അർജ്ജുനനും അശ്വത്ഥാമാവും തമ്മിൽ കഠിനമായ പോരാട്ടം** – സഞ്ജയൻ പറഞ്ഞു: "യുദ്ധത്തിൽ ദ്രൗണിയും, ത്രിഗർത്തപ്രൗഢന്മാരും അർജ്ജു നനെ അമ്പെയ്തു. അർജ്ജുനൻ മൂന്നമ്പുകൊണ്ട് ദ്രോണപു ത്രനെ എയ്തു. ഈരണ്ടമ്പ് മറ്റു ധനുർദ്ധരന്മാരേയും എയ്തു. പിന്നെ മഹാബാഹു വീണ്ടും ശരവർഷങ്ങൾ തൂകി. ശരകണ്ടകി തന്മാരായ നിന്റെ ആൾക്കാർ കൂരമ്പേറ്റിട്ടും പാർത്ഥനെ വിട്ടൊ ഴിച്ചില്ല. ദ്രൗണി മുതലായ വീരന്മാർ ശരവൃഷ്ടികൊണ്ട് അർജ്ജു നനെ വളഞ്ഞ് പോരിൽ പൊരുതി. അവർ തൂകുന്ന പൊന്ന ണിഞ്ഞ വിശിഖങ്ങൾ അർജ്ജുനന്റെ തേർത്തട്ടിൽ വന്നു നിറ ഞ്ഞു. ധനുർദ്ധരന്മാരിൽ മഹേഷ്വാസന്മാരായ കൃഷ്ണാർജ്ജുന ന്മാരേയും ശരഭിന്നാംഗരായിക്കണ്ട് രണദുർമ്മദന്മാർ ഹർഷിച്ചു. കൂബരം, രഥചക്രങ്ങൾ, ഈഷ, യോക്ത്രങ്ങൾ, അനുകർഷം, നുകം എന്നിവ അപ്പോൾ അമ്പായിത്തീർന്നു. ഇപ്രകാരം ഒരു പോരാട്ടം മുമ്പു കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. നിന്റെ ആൾക്കാർ അവിടെ കുന്തീപുത്രനിൽ ചെയ്ത പോരാട്ടം അത്ര ആവേശഭ രിതമായിരുന്നു.

ആ തേര് എല്ലായിടവും ചിത്രപുംഖശരങ്ങളാൽ മിന്നി. കൊള്ളിമീൻനിരയാൽ ജ്വലിക്കുന്ന വിമാനം മന്നിൽ എന്ന പോലെ ശോഭിച്ചു. ഉടനെ പാർത്ഥൻ, ഹേ രാജാവേ! നിശിതമായ ശരങ്ങളെ നിന്റെ സേനയിൽ കാറ് കുന്നിൽ മഴയെന്നവിധം വർഷിച്ചു. പാർത്ഥന്റെ പേരുള്ള അമ്പേറ്റ് പോരിൽ കൊല്ലപ്പെടുന്ന യോദ്ധാക്കൾ ജഗത്തെല്ലാം പാർത്ഥപ്രായമായിക്കണ്ടു. ആശ്ച ര്യവിശിഖജ്ജ്വാലനായി, വില്ലൊലിക്കാറ്റുമായി നിന്റെ പടയാ കുന്ന കൊള്ളി പാർത്ഥപാവകൻ ചുട്ടു. ചക്രങ്ങൾ മന്നിൽ വീണു. അതേവിധം നുകങ്ങളും വീണു. ആവനാഴി, കൊടിക്കൂറ, കൊടി ക്കാലുകൾ, തേരുകൾ, ഈഷാനുകർഷങ്ങൾ, ത്രിവേണുനിര, അക്ഷങ്ങൾ, യോത്രങ്ങൾ, ചമ്മട്ടികൾ എന്നിവയും വീണു. കുണ്ഡലങ്ങൾ, തലപ്പാവുകൾ ഇവയോടുകൂടി വീഴുന്ന ശിരസ്സു കൾ, കൈകൾ, കണങ്കാലുകൾ ഇവ അസംഖ്യമായി യുദ്ധഭൂമി യിൽ വീണു. കുട, വെൺചാമരം, കിരീടം ഇവ കൂട്ടമായി പാർത്ഥന്റെ രഥം പോകുന്നമാർഗ്ഗത്തിൽ വീണുകിടക്കുന്നത് ഹേ ധൃതരാഷ്ട്രാ, കാണപ്പെട്ടു.

പാർത്ഥന്റെ തേർപോയ മാർഗ്ഗം മാംസച്ചോരച്ചേർ കലർന്ന് ഭൂമി ഏറ്റം അഗമ്യമായിത്തീർന്നു. ഹേ, ഭാരതശ്രേഷ്ഠാ! രുദ്രന്റെ നൃത്തഭൂമിപോലെയായി പാരിടം. ഭീരുക്കൾ പേടിക്കുമാറും, ശൂര ന്മാർ ഹർഷിക്കുമാറും പോരിൽ രണ്ടായിരം സവരൂഥരഥങ്ങളെ തകർത്തു. പരന്തപനായ പാർത്ഥൻ പുകയറ്റ അഗ്നിപോലെ മിന്നി! ചരാചരജഗത്ത് അഗ്നി ഭഗവാൻ ചുട്ടെരിച്ച് പുകപോയി തെളിയുന്നവിധം മഹാരഥനായ പാർത്ഥൻ നിന്നു. ദ്രൗണി യുദ്ധത്തിൽ പാർത്ഥന്റെ പരാക്രമംകണ്ട് കൊടിയാടുന്ന തേരു മായിച്ചെന്ന് പാണ്ഡുപുത്രനെ തടുത്തു. ശ്വേതാശ്വരും, തേരാ ളിവീരരും, പുരുഷവ്യാഘ്രരുമായ അവർ തമ്മിൽ അപ്രകാരംത ന്നെയേറ്റ് കൊല്ലുവാൻ മുതിർന്നു. അവർ തമ്മിൽ ഭയങ്കരമായി പോരാടി ശരവർഷം ചൊരിഞ്ഞു. വർഷകാലത്ത് കാറുകൾ വർഷിക്കും പോലെ ശരങ്ങൾ വർഷിച്ചു. തമ്മിൽ തിരക്കുന്ന അവർ മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ട് കൊമ്പൻകാളകൾ തമ്മി ലേറ്റപോലെ പരസ്പരം മുറിവേല്പിച്ചു. ഏറെ സമയം അവരുടെ പോരാട്ടം സമനിലയിൽ നിന്നു. ഘോരമായ അസ്ത്രസംസർഗ്ഗം വീണ്ടും ഉണ്ടായി. പൊൻകടക്കെട്ടുമായി മിന്നുന്ന പന്ത്രണ്ട മ്പുകൾ പാർത്ഥനേയും, പത്തമ്പ് കേശവനേയും ദ്രൗണി എയ്തു. അപ്പോൾ ചിരിച്ച് ബീഭത്സു ഗാണ്ഡീവം വില്ലുലച്ച് ഒട്ടു നേരം ഗുരുപുത്രനെ ബഹുമാനിച്ച് വൻപോരിൽ അശ്വസൂത ത്തേർ കളഞ്ഞുവിട്ടു. പിന്നെ മൃദുവായി മൂന്നമ്പെയ്ത് അശ്വങ്ങൾ ചത്ത തേർത്തട്ടിൽനിന്ന് ദ്രൗണി ചിരിച്ച് പാർത്ഥന്റെ നേരെ പരി ഘസന്നിഭമായ മുസലം വിട്ടു.

പൊന്നിൻതകിടു കെട്ടിച്ച അത് ഊക്കിട്ട് അടുക്കുമ്പോൾ ശത്രുനിബർഹണനായ പാർത്ഥൻ അത് ഏഴു കഷണമാക്കി നുറുക്കി. മുസലം നുറുങ്ങിയതായിക്കണ്ട ദ്രൗണി ഏറെ ചൊടിച്ച് ഗിരീന്ദ്രശികരോപമമായ പരിഘം പാർത്ഥന്റെ നേരെ ആഞ്ഞെ റിഞ്ഞു. ചൊടിച്ച് അന്തകമട്ടുള്ള ആ പരിഘം കണ്ട് പാണ്ഡ വൻ വെമ്പലോടെ അഞ്ചമ്പെയ്ത് നുറുക്കി. അത് പാർത്ഥന്റെ

അമ്പേറ്റ് യുദ്ധഭൂമിയിൽ വീണു. ഇതു കണ്ടതോടുകൂടി മന്നവന്മാരുടെ മനസ്സൊക്കെ പിളർന്നു. പിന്നെ, ദ്രൗണിയെ വേറിട്ട് മൂന്നമ്പ് അർജ്ജുനൻ എയ്തു. ബലവാനായ അർജ്ജുനൻ എയ്ത എയ്ത്തേറ്റിട്ട് ആ മഹാബലൻ നടുങ്ങിയില്ല. ആ മഹാരഥൻ മന്നവർ കാൺകെ ശരവ്രാതങ്ങളെയ്തു. ഉടനെ ആ സുരഥനായ പാഞ്ചാലമഹാരഥൻ കാർപോലെ ഇരമ്പുന്ന തേരാൽ, ദ്രൗണിയെ പാർത്ത് പാഞ്ഞുകയറി. ഭാരം താങ്ങുന്ന ഉറപ്പുള്ള നല്ല വില്ലിട്ടുലച്ച് തീപ്പാമ്പുകൾപോലെയുള്ള ബാണം അവന്റെ മേൽ തൂകി. മഹാരഥനായ സുരഥൻ ചൊടിച്ചേല്ക്കുന്നതു കണ്ട് ചവിട്ടേറ്റ പാമ്പുപോലെ ദ്രൗണി ചൊടിച്ചു. പുരികം മൂന്നു മുനയായി, ചിറിനക്കിത്തുടച്ച്, ഉടനെ സുരന്റെ നേർക്കു നോക്കി കോപിച്ച് വിൽ ഞാൺ തുടച്ച് കൂർത്ത നാരാചം ഒന്നെയ്തു. യമദണ്ഡംപോലുള്ള അത് അവന്റെ നെഞ്ചുപിളർന്നു കയറി ശക്രന്റെ അശനിപോലെ ഭൂമിയെ പിളർന്നു. നാരാചമേറ്റ അവൻ ഉടനെ ഭൂമിയിൽ വജ്രംകൊണ്ടു പിളർന്ന ശൈലശൃംഗംപോലെ വീണു.

പ്രതാപിയായ ദ്രോണപുത്രൻ ആ വീരനെ വധിച്ചശേഷം, അവന്റെ തേരിൽക്കയറി രഥികുലോത്തമനായ അശ്വത്ഥാമാവ് ഇരുന്നു. പിന്നെ, യുദ്ധദുർമ്മദനായ ദ്രൗണി സംശപ്തകന്മാരോടുകൂടി ഫൽഗുനനോട് പൊരുതി. പലരോട് ഈ ഒരുത്തന്റെ യുദ്ധം ബഹളമായി നടന്നു. നട്ടുച്ചയായപ്പോൾ കാലപുരിക്ക് ജനസംഖ്യ വർദ്ധിക്കുന്നപോലെ അത്ഭുതകരമായി ആ പോരാട്ടം തുടർന്നു. അവരോട് ഒരുവൻ പാർത്ഥനോടൊപ്പം പൊരുതിനിന്നതിൽ എല്ലാവരും പ്രശംസിച്ചു. പാർത്ഥന്ന് അരികളോടുള്ള വിമർദ്ദം വലുതായിത്തീർന്നു. പണ്ട് ഇന്ദ്രൻ വലിയ ദൈത്യപ്പടയോട് അന്നെതിർത്തവിധം ഈ പോരാട്ടം ഭയാനകമായി."

**15. സങ്കുലയുദ്ധം – വീരന്മാർ തമ്മിൽ ഏറ്റുമുട്ടുന്നു–** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ! ദുര്യോധനനും ധൃഷ്ടദ്യുമ്നനും അമ്പും വേലും കലർന്ന പെരുംപോര് നടത്തി. ചുറ്റുന്ന കാറുകൾപോലെ അവർ ശരമാരി ചൊരിഞ്ഞു. രാജാവ് അഞ്ചമ്പുകൾ ദ്രുപദപുത്രനെ എയ്തു. പിന്നെ, ഏഴമ്പുകൾ എയ്തു ശക്തിമാനും ദൃഢവിക്രമനുമായ ധൃഷ്ടദ്യുമ്നൻ ദുര്യോധനനെ ഒമ്പതുമ്പുകളെയ്ത് പീഡിപ്പെടുത്തി. നൃപൻ വിഷമിച്ചതു കണ്ട് അനുജന്മാർ വലിയ പടയുമായി ധൃഷ്ടദ്യുമ്നനെ വളഞ്ഞു. വലിയ ശൂരന്മാരും തേരാളികളുമായ അവർ അസ്ത്രലാഘവം കാട്ടി പോരിൽച്ചുറ്റി. ശിഖണ്ഡി കൃതവർമ്മാവിനേയും കൃപനേയും പ്രഭദ്രകന്മാരുമൊത്തേറ്റ് എതിർത്തു അവിടേയും ഭയങ്കരമായ പോരാട്ടം നടന്നു.

പ്രാണച്ചൂത് കളിക്കുന്നവരിൽ പ്രാണൻ പോക്കുന്ന അവർക്ക് അന്നു നടന്ന പോരാട്ടം ഭയാനകമായിരുന്നു. എല്ലായിടവും ശരവർഷം തൂകുന്ന ശല്യൻ, ഭീമസാത്യകിമുഖ്യന്മാരായ പാണ്ഡവരെ പീഡിപ്പിച്ചു. യമവിക്രമന്മാരായ യമന്മാർ പോരിൽ ധൈര്യത്തോടും ബലത്തോടുംകൂടി പൊരുതിക്കൊണ്ടിരുന്നു. ശല്യന്റെ അമ്പ് ചെന്നു കൊള്ളുന്ന പാണ്ഡവന്മാരെ മഹാരണത്തിൽ രക്ഷിക്കുന്നവരായി ആരേയും കണ്ടില്ല.

ധർമ്മജൻ പീഡയേറ്റപ്പോൾ ശൂരനായ നകുലൻ മാതുലനോട് ഊക്കിൽ പാഞ്ഞേറ്റ് എതിർത്തു. വൈരിനാശനനായ നകുലൻ പോരിൽ ശല്യനെ ശരത്താൽ മൂടി. സ്തനാന്തരത്തിൽ പത്തമ്പ് ചിരിച്ചുകൊണ്ടെയ്തു. മഹാത്മാവായ മരുമകൻ പീഡയേല്പിച്ച ശല്യൻ നകുലനെ മൂർച്ചകൂടിയ ശരങ്ങളാൽ പീഡിപ്പിച്ചു. ഉടനെ യുധിഷ്ഠിരൻ, ഭീമൻ, സാത്യകി, സഹദേവൻ, ദ്രൗപേദയന്മാർ എന്നിവർ ശല്യനോടേറ്റു.

ദിക്കും വിദിക്കും പാർത്തട്ടും കുലുങ്ങുംവിധം തേര് മുഴക്കിക്കൊണ്ട് അവർ പാഞ്ഞെത്തുമ്പോൾ, ഏറ്റുവാങ്ങി, പോരിൽ വൈരിജിത്തായ പടനായകൻ മൂന്നമ്പ് ധർമ്മജനേയും, ഏഴമ്പ് ഭീമനേയും, നൂറമ്പ് സാത്യകിയേയും, മൂന്നമ്പ് സഹദേവനേയും എയ്തു. ഉടനെ വമ്പുള്ള നകുലന്റെ വില്ലിനെ മദ്രരാജൻ കത്തിയമ്പെയ്ത് മുറിച്ചു. ഉടനെ മറ്റൊരു വില്ലേന്തി മഹാരഥനായ മാദ്രീപുത്രൻ മദ്രരാജന്റെ തേര് അമ്പുകൊണ്ട് സമ്പൂർണ്ണമാക്കി. ധർമ്മജനും, സഹദേവനും, അമ്മാവന്റെ മാറുനോക്കി പതിപ്പത്തമ്പെയ്തു. ഭീമൻ അറുപതമ്പും, സാത്യകി ഒമ്പതമ്പും മദ്രരാജന്റെ നേർക്ക് എയ്തുവിട്ടു. മദ്രരാജൻ ചൊടിച്ച് സാത്യകിയെ ഒമ്പതമ്പെയ്തു. വീണ്ടും എഴുപതു ശരങ്ങൾ ചൊരിഞ്ഞ് അവന്റെ വില്ലും അമ്പും പിടിപ്പാട്ടിൽ ഖണ്ഡിച്ചു. നാലശ്വങ്ങളേയും മൃത്യുവിന്ന് അയച്ചുകൊടുത്തു. ശൈനേയനെ വിരഥനാക്കിവിട്ട് മഹാരഥനായ ശല്യൻ അവന്റെമേൽ എല്ലായിടവും നൂറുശരമെയ്തു ചൊടിച്ച മാദ്രേയനേയും ഭീമനേയും പാഞ്ഞെതിർത്തു. ഹേ, കൗരവ്യാ! ധർമ്മജന്റെ നേരെയും പത്തമ്പുകൾ വിട്ടു. ഒരൊറ്റ പാർത്ഥനും ശല്യനോടെതിർത്തു കയറുവാൻ സാധിക്കാഞ്ഞതിൽ വലിയ അത്ഭുതം കാണികൾക്കുണ്ടായി.

ഉടനെ മറ്റൊരു തേരിൽ കയറി സത്യവിക്രമനായ ശൈനേയൻ മാഴ്കുന്ന പാണ്ഡവരെ മദ്രേശന്റെ പാട്ടിലായവിധം കാണപ്പെട്ടു. ഇതുകണ്ട് ശക്തനായ സാത്യകി മദ്രേശനോട് പാഞ്ഞെതിർത്തു. പോരിൽ ശോഭിക്കുന്ന ശല്യൻ എത്തുന്ന സാത്യകിയുടെ രഥത്തെ മത്തേഭം മത്തേഭത്തോടെന്നവിധം എതിർത്തു. ആ സന്നിപാതം ബഹളമായ അത്ഭുതക്കാഴ്ചയായി. ശൂരനായ സാത്യകിയും, ശല്യനും തമ്മിലുണ്ടായ സംഗരം പണ്ട് ശംബരനും, സുരേന്ദ്രനും തമ്മിലുണ്ടായവിധം ഭയാനകമായി.

പോരിൽ നില്ക്കുന്ന മദ്രാധിപനെ പാർത്ത് സാത്യകി പത്തമ്പ് എയ്ത് 'നില്ക്കൂ! നില്ക്കൂ!' എന്നുപറഞ്ഞു. ആ മഹാത്മാവ് ഏറ്റം ആഞ്ഞെയ്ത എയ്ത്തേറ്റ് ശല്യൻ അപ്പോൾ എതിർത്ത് സാത്യകിയെ ചിത്രമായ തീക്ഷ്ണശരങ്ങളാൽ എയ്തു. ശൈനേയൻ ഏറ്റ് എതിർത്ത രാജാവിനെ പാർത്ഥന്മാർ ക്ഷണത്തിൽ തേരാൽ പാഞ്ഞേറ്റ്, അമ്മാവനെ വധിക്കുവാൻ കിണഞ്ഞു പിന്നെ ബഹളമായ പോര് നടന്നു. രക്തം ചാടുന്ന വിമർദ്ദനം നടന്നു. സിംഹങ്ങളെപ്പോലെയാർത്ത് ശൂരന്മാർ പൊരുതുമ്പോൾ അവർക്ക് പരസ്പരം മത്സരമുണ്ടായി. മാംസം കൊതിച്ച് ആർത്തെതിർക്കുന്ന സിംഹങ്ങൾ തമ്മിലെന്നവിധം ബഹളം പൊങ്ങി.

അവർ എയ്യുന്ന ശരൗഘംകൊണ്ട് പാരിടം നിറഞ്ഞു. അപ്പോൾ ആകാശവും ശരമയമായി; ചുറ്റും ശരക്കൂരിരുട്ടുണ്ടാക്കി. വമ്പന്മാരെയ്ത അമ്പുകൾകൊണ്ട് ഭൂമി കാർനിഴൽപ്രായമായി. ഉറയൂരിയ പാമ്പൊക്കുന്ന സ്വർണ്ണപുംഖശരാവലി ചിന്നിദിക്കൊക്കെ മിന്നി ശോഭിച്ചു. ഒറ്റയ്ക്ക് അടരിൽ പലരോടുമെതിർത്തതിൽ ശൂരനായ ശല്യൻ അത്ഭുതം ജനിപ്പിച്ചു. ശല്യൻ വിട്ട മയിൽക്കങ്കച്ചിറകുള്ള ശരം പാരിനെ മൂടി. വൻപോരിൽ അവിടെ ചുറ്റുന്ന രഥം ഹേ! രാജാവേ, പണ്ട് ദൈത്യക്ഷയത്തിൽ ഇന്ദ്രരഥമെന്നപോലെ ഞങ്ങൾ കണ്ടു."

**16. ശല്യയുധിഷ്ഠിരയുദ്ധം –** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, പിന്നെ നിന്റെ സൈന്യങ്ങൾ ശല്യനെ മുൻനിർത്തി വീണ്ടും പാർത്ഥരോട് വലിയ ഊക്കിൽ എതിർത്തു. രണോൽക്കടരായ നിന്റെ ഭടന്മാർ പീഡയേറ്റ് പിന്മാറാതെ പാഞ്ഞുകേറി ബഹത്വംകൊണ്ടു പീഡപ്പെടുത്തി. പാണ്ഡവരെ കുരുക്കൾ വധിക്കുവാൻ തുടങ്ങിയപ്പോൾ പാഞ്ഞുതുടങ്ങി. ഭീമൻ തടുത്തിട്ടും അർജ്ജുനനും, കൃഷ്ണനും കണ്ടുനില്ക്കവെതന്നെ അവർ ഓടി. ഉടനെ ചൊടിച്ച് അർജ്ജുനൻ ശല്യനെ അനുഗമിക്കുന്ന കൃപനേയും, കൃതവർമ്മാവിനേയും ശരൗഘംകൊണ്ട് എയ്തു. സഹദേവൻ സൈന്യത്തോടുകൂടിയ ശകുനിയെ തടുത്തു. പാർശ്വത്തിൽനിന്ന് നകുലൻ മദ്രരാജാവിനെ നോക്കി. ദ്രൗപദേയന്മാരും, മന്നവന്മാരും പലരേയും തടുത്ത് ശിഖണ്ഡി ദ്രോണപുത്രനെ എതിർത്തു. ഭീമസേനൻ ഗദയേന്തി ദുര്യോധനനെ തടുത്തു. ശല്യനെ സേനയോടുകൂടെ യുധിഷ്ഠിരൻ തടുത്തു. പിന്നീടു തമ്മിലേറ്റ് അതാതിടം യുദ്ധമുണ്ടായി. പോരിൽ പിന്തിരിയാത്ത നിന്റെ കൂട്ടരും, ശത്രുക്കളും ഭയങ്കരമായി പോരാടി. ഒറ്റയ്ക്ക് എല്ലാ പാണ്ഡുപുത്രന്മാരോടും ശല്യൻ പൊരുതി നിന്നതിൽ ലോകം അത്ഭുതപ്പെട്ടു. അപ്പോൾ ചന്ദ്രന്റെ സമീപത്ത് ശനിഗ്രഹത്തെപ്പോലെ യുധിഷ്ഠിരന്റെ സമീപത്ത് ശല്യനെ കണ്ടു.

പാമ്പൊക്കുന്ന വിശിഖങ്ങൾകൊണ്ട് ശല്യൻ രാജാവിനെ പീഡിപ്പിച്ചു. വീണ്ടും ഭീമന്റെ നേർക്ക് ഏറ്റം ശരവർഷങ്ങൾ തൂകി. അവന്റെ ലാഘവവും, കൃതാസ്ത്രത്വവുംകണ്ട് ശത്രുസൈന്യങ്ങളും നിന്റെ കൂട്ടരും പൂജിച്ചു. ശല്യൻ പീഡിപ്പിച്ചു മുറിവേറ്റ പാണ്ഡവയോധർ യുധിഷ്ഠിരൻ വിളിച്ചാർത്തപ്പോൾ സമരംവിട്ട് ഓടിക്കളഞ്ഞു. മദ്രരാജാവ് പടകളെ കൊല്ലുന്ന സമയത്ത് ധർമ്മജൻ അമർഷം ഉൾക്കൊണ്ടു. ഉടനെ പൗരുഷത്തോടെ ശല്യനെ പീഡിപ്പിച്ചു. ജയമോ, വധമോ ഏതെങ്കിലും ഒന്നു പറ്റുമെന്ന് ആ മഹാരഥൻ കരുതി. യുധിഷ്ഠിരൻ ഭ്രാതാക്കളേയും, കൃഷ്ണനേയും വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഭീഷ്മനും, ദ്രോണനും, കർണ്ണനും, മറ്റു രാജാക്കന്മാരും കൗരവന്മാർക്കു വേണ്ടി വിക്രമിച്ച് സംഗരത്തിൽ മരിച്ചു. ഭാഗംപോലെ യഥോത്സാഹം നിങ്ങൾ പൗരുഷം കാണിച്ചു. ഇനി എനിക്ക് ഒരു ഭാഗം നിർവ്വഹിക്കേണ്ടതുണ്ട്. മഹാരഥനായ ശല്യനെ സംഹരിക്കണം. ഞാൻ ശല്യനെ വെല്ലുവാൻ നോക്കുകയാണ്. അതിൽ എന്റെ ഉള്ളിലുള്ള ഒരു കാര്യം ഞാൻ നിങ്ങളോടു പറയാം. എന്റെ ചക്രം കാക്കുന്ന ശൂരരായ മാദ്രീകുമാരന്മാർ യുദ്ധത്തിൽ അജേയരാണ്. ഇന്ദ്രൻകൂടി സമ്മതിച്ചിട്ടുള്ളതാണ്. ഇവർ അമ്മാവനെ ക്ഷത്രധർമ്മസ്ഥരായി നന്മയിൽ എന്റെ കാര്യത്തിന് ഏറ്റ് എതിർക്കണം, ഇന്ന് എന്നെ ശല്യൻ കൊല്ലും; അഥവാ ഞാനിന്ന് ശല്യനെ കൊല്ലും സത്യമാണ്. ശുഭം വരട്ടെ! എന്റെ സത്യവാക്ക് ലോകവീരന്മാർ ധരിക്കണം. രാജാക്കളേ, ഞാൻ ക്ഷത്രധർമ്മത്തെ മുൻനിർത്തി അമ്മാവനോട് എതിർക്കുകയാണ്. ജയത്തിന്നോ, പരാജയത്തിന്നൊ രണ്ടാലൊന്നിന്നു ഞാൻ ഒരുങ്ങിക്കഴിഞ്ഞു. എനിക്കൊട്ടധികം ശസ്ത്രങ്ങളും, സർവ്വ ഉപകരണങ്ങളും തേരിൽ ഒരുക്കട്ടെ. ശിനിവീരൻ വലംചക്രവും, ധൃഷ്ടദ്യുമ്നൻ ഇടം ചക്രവും കാക്കണം. പിന്നിൽ കാവലായി അർജ്ജുനനും നില്ക്കണം. എന്റെ മുമ്പിൽ ശസ്ത്രധരോത്തമനായ ഭീമനും നില്ക്കണം. എന്നാൽ ഞാൻ ശല്യനേക്കാൾ മേലെയാകും രണത്തിൽ' എന്നു കേട്ട് പ്രിയൈഷികളായ മന്നവന്മാരെല്ലാം അപ്രകാരം ചെയ്തു. അപ്പോൾ പോരിൽ വീണ്ടും പാഞ്ചാലർക്കും, സോമകർക്കും, മത്സ്യർക്കും ഹർഷമുണ്ടായി. ശപഥാനന്തരം ധർമ്മജൻ ശല്യനോടേറ്റു. ശംഖും പെരുമ്പറകളും മുഴങ്ങി. പാഞ്ചാലന്മാർ സിംഹനാദം തകർത്ത് ചൊടിച്ചെതിർത്തേറ്റു. പെരുത്ത ഹർഷഘോഷത്താൽ കുരുപുംഗവന്മാർ അപ്പോൾ ഗജഘണ്ടാരവംകൊണ്ടും, ഉച്ചത്തിലുള്ള പെരുമ്പറശബ്ദംകൊണ്ടും പാരിടം മുഴക്കി. അവരോട് നിന്റെ പുത്രനും, വീര്യവാനായ മദ്രരാജാവുമേറ്റു. വാസവൻ കാറുകളാൽ അദ്രിയെയെന്നപോലെ ശല്യൻ ധർമ്മജനെ ശരവർഷംകൊണ്ടു മൂടി. അപ്രകാരം ദുര്യോധനനും നല്ല വില്ലൊന്നെടുത്ത് ദ്രോണോപദേശം പലതും കാട്ടിക്കൊണ്ട് ശരവർഷം ചിത്രമായും, ലഘുവായും, സുഷ്ഠുവായും വർഷിച്ചു. അവൻ പോരിൽ ചരിക്കുമ്പോൾ ആരും ഒരു പഴുതും കണ്ടില്ല. രണ്ടു പേരും പലമാതിരി അമ്പുകൾ പരസ്പരം പ്രയോഗിച്ചു.

മാംസാർത്ഥികളായ നരികൾപോലെ പോരിൽ വിക്രമമാർന്ന അവർ ഘോരമായി പൊരുതി. യുദ്ധവിദഗ്ദ്ധനായ നിന്റെ പുത്രനോട് മാരുതി പൊരുതി. പാഞ്ചാല്യനും, സാത്യകിയും, മാദ്രീപുത്രന്മാരും, ഗാന്ധാരരാജാദികളായ വീരന്മാരെ പാഞ്ഞേറ്റു ചുറ്റി. ജയൈഷികളായ അവർക്ക് സമരം ഭീഷണമായി. നിന്റെ കൂട്ടർക്കും, പരന്മാർക്കും നിന്റെ ദുർന്നയംമൂലമുണ്ടായ യുദ്ധം ഭീഷണമായി.

ദുര്യോധനൻ മാരുതിയുടെ പൊന്നണിക്കൊടി മുറിക്കുന്നു എന്നു പറഞ്ഞുകൊണ്ട് മുറിച്ചുവീഴ്ത്തി. വളരെ കിങ്ങിണി കെട്ടിയതും, തൊങ്ങലുള്ളതും വിചിത്രവുമായ ആ കൊടി താഴെ വീണു. ആനത്തുമ്പിക്കൈപോലുള്ള ചിത്രചാപവും മൂർച്ചയേറുന്ന കത്തിയമ്പാൽ ഹേ രാജാവേ! ദുര്യോധനൻ അറുത്തുവീഴ്ത്തി. വില്ലറ്റ തേജസ്വിയായ ഭീമൻ അവന്റെ വേലുകൊണ്ട് ദുര്യോധനന്റെ മാറിൽ പ്രഹരിച്ചു. അവൻ തേരിൽ ഇരുന്നുപോയി. അവൻ ബോധഹീനനായപ്പോൾ വൃകോദരൻ കത്തിയമ്പെയ്ത് സൂതന്റെ തല കൊയ്തു. സൂതൻ ചത്തപ്പോൾ അശ്വങ്ങൾ തേര് വലിച്ച് ഓടിക്കളഞ്ഞു. ഹാ! ഹാ! എന്ന ശബ്ദം മുതിർന്നു. ഉടനെ അവനെ കാക്കുവാൻ ദ്രോണപുത്രൻ പാഞ്ഞടുത്തു. കൃപനും, കൃതവർമ്മാവും അടുത്തു. ആ സൈന്യം ഒന്നുലഞ്ഞപ്പോൾ ഭടന്മാർ ത്രസിച്ചു. ഗാണ്ഡീവി വില്ലുലച്ച് അവരെ കൊന്നു. യുധിഷ്ഠിരൻ അമർഷംപൂണ്ട് മദ്രേശനോട് പാഞ്ഞടുത്തു. ദന്തവർണ്ണമനോവേഗാശ്വങ്ങളെ ഓടിച്ച് എത്തി. ദാന്തനും മൃദുവുമായിരുന്ന അർജ്ജുനൻ അപ്പോൾ ദാരുണനായി ഭാവംമാറിക്കണ്ടതിൽ എല്ലാവരും അത്ഭുതപ്പെട്ടു. കണ്ണുരുട്ടി കൗന്തേയൻ കോപത്തിൽ വിറച്ച് അസംഖ്യം യോദ്ധാക്കളെ തീക്ഷ്ണമായ ഭല്ലംകൊണ്ട് അറുത്തു. ഏതേതു സേനയോട് ഏറ്റുവോ, അതൊക്കെ ജ്യേഷ്ഠപാണ്ഡവൻ വജ്രത്താൽ അദ്രികളെന്നപോലെ അറുത്തു വീഴ്ത്തി.

തേര്, സൂതൻ, അശ്വം, ധ്വജം എന്നിവയോടുകൂടി രഥീന്ദ്രന്മാരെ വീഴ്ത്തി. കാർകളെ കാറ്റ് എന്നപോലെ അവൻ ക്രീഡിച്ചു. കുതിരക്കാരും, കുതിരകളും, കാലാളുകളും ക്രുദ്ധനായ അവൻ പടയിൽ അസംഖ്യം മുടിച്ചു; പശുക്കൂട്ടത്തെ രുദ്രൻ എന്നപോലെ ശരവർഷംകൊണ്ട് ചുറ്റും പോർക്കളം ശൂന്യമാക്കിക്കൊണ്ട് ശല്യന്റെ നേർക്കു പാഞ്ഞേറ്റ് 'ശല്യാ, നിൽക്കൂ!' എന്നും പറഞ്ഞു. ഭീമകർമ്മാവായ അവൻ ചെയ്ത ക്രിയ കണ്ട് നിന്റെ ആൾക്കാർ ചുറ്റും ത്രസിച്ചുനിന്നു. ശല്യൻ നേരിട്ടുകേറി. വാശിപൂണ്ട അവർ ശംഖു വിളിച്ചു. അപ്പോൾ തമ്മിൽ വിളിച്ചു ഭർത്സിച്ചു അടുത്തു. ശല്യൻ ശരവർഷം കൊണ്ട് ധർമ്മപുത്രനെ വർഷിച്ചു. മദ്രേശനെയും കൗന്തേയൻ ശരവർഷങ്ങൾ തൂകി. അപ്പോൾ കങ്കപത്രശരങ്ങൾകൊണ്ട് ചോര ചോർന്ന് ശൂരന്മാരായ ശല്യനും ധർമ്മജനും കാട്ടിൽ പൂത്ത പൂളയും പിലാശും പോലെ ശോഭിച്ചു. ദീപിക്കുന്ന ആ മഹാത്മാക്കൾ യുദ്ധദുർമ്മദരായി അലറി. ഭടന്മാർ അവരിൽ ആർക്കാണ് ജയം എന്നു തീരുമാനിക്കുവാൻ ശക്തരായില്ല. കൗന്തേയൻ ശല്യനെ വധിച്ച് ഭൂമി ഇപ്പോൾ ഭുജിക്കുമോ, ശല്യൻ ധർമ്മജനെ കൊന്ന് ഭൂമി ദുര്യോധനന്ന് നല്കുമോ, എന്നു തീരുമാനിക്കുവാൻ ആർക്കും കഴിഞ്ഞില്ല. പൊരുതുന്ന ധർമ്മപുത്രന് വലത്തായി എല്ലാം വന്നു. പിന്നെ ശല്യൻ ധർമ്മജനിൽ ശരശതങ്ങൾ തൂകി. ഇവന്റെ വില്ലും അത്യുഗ്രമായ കൂരമ്പെയ്തു നുറുക്കി. വേറെ വില്ലെടുത്ത് ധർമ്മജനും ശല്യനെ മൂന്നൂറമ്പുകൊണ്ട് പ്രഹരിച്ചു. നാലശ്വത്തേയും സംഹരിച്ചു. രണ്ടു കൂരമ്പുകൾകൊണ്ട് രണ്ട് പിൻസൂതരേയും കൊന്നു. പിന്നെ ഊട്ടിത്തേച്ചെരിയുന്ന നല്ല ഭല്ലംകൊണ്ട് നേരെ നില്ക്കുന്ന അവന്റെ പെരുംകൊടി മുറിച്ചു. ഉടനെ ദുര്യോധനന്റെ പട ചിന്നിച്ചിതറി. അപ്രകാരമായിത്തീർന്ന മദ്രേശ്വരന്റെ പാർശ്വത്തിൽ ദ്രൗണി എത്തി. അവനെ തന്റെ തേരിൽകയറ്റി വെമ്പി പിൻവാങ്ങി. അവർ ഓടിപ്പോയപ്പോൾ ധർമ്മരാജാവ് ആർത്തപ്പോൾ മദ്രേശ്വരൻ വേറെ തേരിൽക്കയറി. ആ തേര് മുറയ്ക്ക് ഒരുക്കിയതും, ദിവ്യവും മേഘംപോലെ ഗർജ്ജിക്കുന്നതും, യജ്ഞയന്ത്രോപകരണം ചേർന്നതും, ശത്രുക്കൾക്ക് രോമാഞ്ചവർദ്ധനവുമായിരുന്നു."

**17. ശല്യവധം** – സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ശല്യൻ ഉറപ്പും ഊക്കുമുള്ള വേറെ വില്ല് ഒന്നെടുത്ത് ധർമ്മജനെ എയ്ത് സിംഹനാദം മുഴക്കി. മഴപെയ്യുന്ന കാറുപോലെ ഉടനെ ശരവൃഷ്ടികൊണ്ട് ക്ഷത്രിയന്മാരെ ക്ഷത്രിയർഷഭന്മാർ വർഷിച്ചു. പത്തമ്പ് സാത്യകിയേയും, മൂന്നമ്പ് ഭീമനേയും, മൂന്നമ്പ് സഹദേവനേയും എയ്ത് ധർമ്മപുത്രനെ പീഡിപ്പിച്ചു. തേര്, ആന, അശ്വങ്ങൾ ഇവയോടുകൂടിയ മറ്റ് വില്ലാളികളെ ഒക്കെയും അമ്പെയ്ത്, കൊള്ളിവിട്ട് ആനകളെയെന്നവിധം ഇളക്കിവിട്ടു. ആന, ആനക്കാർ, കുതിര, കുതിരക്കാർ, ഇവയെ തേര്, സാരഥി ഇവയോടുകൂടെ രഥികുലോത്തമൻ കൊന്നു. അപ്രകാരം കൈകൾ അറുത്തും പല ശസ്ത്രധ്വജങ്ങൾ ചിന്നിയും ദർഭയാൽ ദേവിയെ എന്നവിധം യോധന്മാരാൽ മഹിയെ വിരിച്ചു. ശത്രുസൈന്യത്തെ അവൻ മൃത്യുകാലൻപോലെ മുടിക്കുവാൻ തുടങ്ങിയപ്പോൾ ഏറ്റവും ക്രുദ്ധന്മാരായ പാണ്ഡുപാഞ്ചാലസോമകന്മാർ അവനെ വളഞ്ഞു.

ഭീമനും, ശൈനേയനും, മാദ്രേയന്മാരും ശല്യനോട് ഏറ്റെ ഗിർത്ത് ശരസംഘങ്ങൾ എയ്തു. ധർമ്മപുത്രനും ചേർന്ന് സ്തനാന്തരത്തിൽ ശരങ്ങൾ പ്രയോഗിച്ചു. ഉടനെ ദുര്യോധനന്റെ ശാസ്യത്തിനാൽ ഭവദ്രഥിമാരും ശല്യന്റെ സഹായത്തിനെത്തി. ശല്യൻ ധർമ്മജന്റെ നേർക്ക് ഏഴമ്പുകൾ വിട്ടു. ആ മന്നനെ ബഹളമായ പോരിൽ പാർത്ഥൻ ഒമ്പതമ്പുകൾ എയ്തു. കാതോളം വില്ലു വലിച്ച് ഉടനെ മദ്രാധിപനും ധർമ്മജനും പരസ്പരം ബാണങ്ങൾ തൂകി. അവർ കാട്ടിൽ മാംസത്തിന്നായി ചുറ്റുന്ന വ്യാഘ്രങ്ങൾപോലെ ചുറ്റി. കൊമ്പുകൊണ്ട് മത്തഹസ്തീന്ദ്രന്മാരെപ്പോലെ അവർ പരസ്പരം മുറിപ്പെടുത്തി. ഉടനെ ശല്യൻ ഊക്കേറുന്ന വീരനായ യുധിഷ്ഠിരനെ ഊക്കിൽ ഹൃദയത്തിൽ എയ്തു. സൂര്യാഗ്നിഭാസ്സുള്ള ശരത്താൽ എയ്തേറ്റ് ഉടനെ കൗരവ്യാഗ്ര്യനായ യുധിഷ്ഠിരൻ ശല്യനെ പ്രഹരിച്ച് ആനന്ദം നേടി. ഉടനെ ബോധഹീനനായ ശല്യൻ വേഗത്തിൽ ബോധം തെളിഞ്ഞ്, നൂറു ബാണങ്ങൾ പാർത്ഥനെ എയ്തു. ക്ഷണത്തിൽ ധർമ്മപുത്രൻ ശല്യന്റെമേൽ ക്രുദ്ധനായി ഒമ്പതമ്പ് പ്രഹരിച്ച് ഉരസ്തടം കീറി. പൊന്നണിഞ്ഞ ആറമ്പുകൊണ്ട് ചട്ടയും തകർത്തു. ഉടനെ മദ്രാധിപൻ ഏറ്റവും ഹർഷത്തോടെ ഗാഢം വില്ലുവലിച്ച് അമ്പു തൂകി കൗരവേന്ദ്രന്റെ ചാപം രണ്ടു നല്ല കത്തിയമ്പുകൊണ്ടു ഖണ്ഡിച്ചുവീഴ്ത്തി. ഉടനെ പുത്തനായ ഒരു ഘോരചാപമെടുത്ത് ശക്രൻ ശിതാഗ്രമായ ബാണം നമുചിക്ക് എയ്തതുപോലെ ശല്യന്റെമേൽ ചുറ്റും അമ്പെയ്തു. ഉടനെ ശല്യനും ഒമ്പതമ്പാൽ ഭീമന്റേയും ധർമ്മജന്റേയും പൊൻചട്ട രണ്ടും മുറിച്ചിട്ട് കൈകൾ പിളർന്നു. പിന്നെ സൂര്യവഹ്നിപ്രകാശമായ ശരത്താൽ നൃപന്റെ വില്ല് എയ്തറുത്ത് കൃപൻ അവന്റെ സൂതനെ ആറമ്പുകൊണ്ടു വധിച്ചു. സൂതൻ മുമ്പിൽ വീണു. മദ്രേശൻ ധർമ്മപുത്രന്റെ നാലു ഹയങ്ങളെ നാലു ബാണങ്ങളാൽ കൊന്നു. പോരാളികളേയും കൊന്നു. അപ്രകാരം ധർമ്മജനെ പീഡിപ്പിച്ചപ്പോൾ ഭീമൻ മദ്രേശന്റെ വില്ല് രണ്ടു തുണ്ടമാക്കി മുറിച്ചു. രണ്ടമ്പുകൊണ്ട് ശല്യനെ പ്രഹരിച്ചു. ഉടനെ മറ്റൊന്നെയ്ത് അവന്റെ സൂതന്റെ ശിരസ്സ് അറുത്തു വീഴ്ത്തി. നാലശ്വങ്ങളേയും അതിക്രോധം പൂണ്ട ഭീമസേനൻ കൊന്നു. വില്ലാളികളിൽ മുമ്പനായി രണത്തിൽ ചരിക്കുന്ന അവനെ ഭീമനും മാദ്രേയന്മാരും കൂരമ്പുകൾ തൂകി. ആ ശരത്താൽ ശല്യൻ മോഹിച്ചപ്പോൾ ഭീമൻ ശരംവിട്ട് ചട്ടയറുത്തു വീഴ്ത്തി. വൃകോദരൻ ചട്ട പൊട്ടിച്ചപ്പോൾ താരാജാലം വിലസുന്ന ചർമ്മവും, ഖൾഗവുമെടുത്ത് തേരിൽനിന്നു ചാടി കുന്തീസുതനോടേറ്റു. നകുലന്റെ തേരിന്റെ ഈഷ മുറിച്ചിട്ട് യുധിഷ്ഠരന്റെനേർക്കു വാളുമായി പാഞ്ഞുചെന്നു. ക്രോധിച്ച് പാഞ്ഞെത്തുന്ന അന്തകനെപ്പോലെ ശല്യനെക്കണ്ട് ധൃഷ്ടദ്യുമ്നനും, ദ്രൗപദീപുത്രന്മാരും, ശിഖണ്ഡിയും, സാത്യകിയും ക്ഷണത്തിൽ അവന്റെ ആ നല്ല ചർമ്മം അമ്പെയ്തു നുറുക്കി. വമ്പനായ ഭീമൻ പത്തു ബാണങ്ങളാൽ പിടിപ്പാട്ടിൽ അവന്റെ വാള് എയ്തു മുറിച്ചു. ഭീമന്റെ ക്രിയകണ്ട് പാണ്ഡവപ്പട ഹർഷംകൊണ്ട് ഉച്ചത്തിലാർത്തു ശംഖനാദം മുഴക്കി. ഈ ശബ്ദത്തിൽ നിന്റെ ഭടന്മാർ ഭയപ്പെട്ടു വിയർത്തു. രക്തസിക്താംഗരായ അവർ ബോധം കെടുമാറ് വിഷാദ കലുഷിതരായി. ആ മദ്രേശൻ ഭീമസേനാദി പാണ്ഡുയോധശ്രേഷ്ഠന്മാർ ആഞ്ഞാക്രമിക്കെ യുധിഷ്ഠിരന്റെ നേർക്ക് സിംഹം മാനിന്റെ നേർക്കെന്നപോലെ ചെന്നു. ഹതസൂതാശ്വനായ യുധിഷ്ഠിരൻ ക്രോധത്താൽ കത്തുന്ന അഗ്നിപോലെ എരിഞ്ഞ് മദ്രേശനെക്കണ്ട് ഊക്കേറുന്ന അവന്റെനേർക്കു പാഞ്ഞു. ഗോവിന്ദന്റെ വാക്കോർത്ത് ശല്യനെ കൊന്നവസാനിപ്പിക്കുവാൻ ചിന്തിച്ചു. ആ ധർമ്മജനെ സൂതവാഹനങ്ങൾ ചത്ത തേരിലിരുന്ന് വേലിനെ നിനച്ച് ശല്യന്റെ കർമ്മവുമോർത്ത് തന്റെ ശേഷിച്ച ഓഹരി അവനാണെന്നും ചിന്തിച്ചു. ഉള്ളുകൊണ്ട് കൃഷ്ണൻ പറഞ്ഞവിധം അവനെ കൊല്ലുവാനും ഉറച്ചു.

ധർമ്മജൻ പൊന്മണിത്തണ്ടുള്ളതും പൊൻനിറം പൂണ്ടതുമായ വേൽ കൈയിലെടുത്തു. എരിഞ്ഞാളുന്ന കണ്ണു രണ്ടും തുറിച്ച് മദ്രേശനെ ക്രോധത്തോടെ നോക്കി. പൂതാത്മാവായ പാപമറ്റ ആ രാജശ്രേഷ്ഠൻ നോക്കിക്കണ്ട മദ്രാജാവ് ആ നിമിഷത്തിൽ ഭസ്മമാകാഞ്ഞത് ഏറ്റവും വലിയ ആശ്ചര്യമാണെന്നാണ് രാജാവേ, എന്റെ അഭിപ്രായം. മണിപ്രവാളോജ്ജ്വലമായി മനോജ്ഞമായ ആ വേല് യുധിഷ്ഠിരൻ വല്ലാത്ത ഊക്കിൽ ചാട്ടിവിട്ടു. ജ്വലിച്ചാളുന്ന അതിനെ ഊക്കിൽ സ്ഫുലിംഗം ചിന്നിയെത്തുന്ന സമയത്ത് കൗരവന്മാരെല്ലാം നോക്കി കണ്ടു. യുഗാന്തത്തിൽ കൊള്ളിമീൻ ചാടുകയാണെന്നു തോന്നിപ്പോയി. പാശം കോലുന്ന കാളരാത്രിപോലെ, യമന്റെ ധാത്രിപോലെ, ഉഗ്രരൂപമുള്ള ബ്രഹ്മദണ്ഡാഭമായ വേൽ ധർമ്മപുത്രൻ അയച്ചു. ഗന്ധപുഷ്പങ്ങളാലും, അഗ്ര്യാന്നപാനങ്ങളാലും പാർത്ഥൻ പൂജിക്കുന്നതും, സംവർത്താഗ്നിക്കെതിരായി കത്തിക്കാളി അത്യുഗ്രമായ അഥർവ്വണകൃത്യയ്ക്കു തുല്യമായി ത്വഷ്ടാവ് ഈശന്നു നിർമ്മിച്ചതായി ശത്രുപ്രാണാംഗങ്ങൾ തിന്നുന്നതും, ഭൂമിയേയും ആകാശത്തേയും ജലഭാഗത്തേയും ഭൂതജാലത്തേയും വെല്ലുവാൻ പോരുന്നതും, മണിക്കൊടിച്ചാർത്തണിഞ്ഞ്, വജ്രവൈഡൂര്യമിശ്രമായി, പൊന്മണിത്തണ്ടുചേർന്ന് ബ്രഹ്മഘ്നസംഹാരിയായി, അമോഘമായി, ബലപ്രയത്നാഹിതവേഗമായി, കരുത്തുറ്റ മന്ത്രങ്ങൾ ജപിച്ച് പ്രശോഭിക്കുന്ന വേല് പ്രശസ്തമായ വിധം ശല്യവധത്തിന്നായി 'ഹേ ദുഷ്ടാ! നീ ചത്തു!' എന്നാർത്ത് യുധിഷ്ഠിരൻ വിട്ടു. രുദ്രൻ അന്തകന്റെ നേർക്ക് ബാണംവിട്ടപോലെ, നല്ല കൈത്തലമുള്ള കൈയാഞ്ഞു നീട്ടി ക്രോധത്താൽ തുളളുന്നവിധമാണ് ധർമ്മരാജാവ് ശല്യന്റെ നേർക്ക് ചാട്ടിയത്. അവാര്യവീര്യം കലരുന്ന ആ ശക്തി, യുധിഷ്ഠിരൻ ശക്തി വർദ്ധിപ്പിച്ചയയ്ക്കെ. പ്രതിഗ്രഹിക്കുവാൻ ശല്യൻ ആർത്തു. ആജ്യാഹുതിയിൽ ആളുന്ന വഹ്നിപോലെ അത് അവന്റെ മർമ്മം പിളർന്നു. മാർത്തട്ടുപിളർന്ന് വെള്ളത്തിലെന്നപോലെ ഭൂമിയിൽ കടന്ന് രാജാവിന്ന് വൻകീർത്തി പുലർത്തി. പെട്ടെന്ന് ചാടുന്ന വ്രണരക്തംകൊണ്ടു സിക്താംഗനായി, സുബ്രഹ്മണ്യന്റെ വേൽകൊണ്ട് ഹതമായ ക്രൗഞ്ചശൈലമെന്നപോലെ കുരുശ്രേഷ്ഠൻ ചട്ടപൊട്ടിച്ചു കൊന്നവനായ ശല്യൻ കൈനീട്ടി തേരിൽനിന്ന് വജ്രാഹതമായ അദ്രീന്ദ്രശൃംഗമെന്നപോലെ നിലത്തുവീണു.

ധർമ്മരാജന്റെ നേരിട്ടു കൈകൾ നിവർത്തിയ ശല്യൻ ഉയർന്ന ശക്രകേതുപോലെ ഭൂമിയിൽ വീണു. സർവ്വാംഗവും കീറി ചോരകൊണ്ടു കുളിച്ച അവൻ, പ്രേമത്താൽ ഭൂമിയാൽ എതിരേല്ക്കപ്പെട്ടവനെപ്പോലെ കൈനീട്ടിയ ആ രാജാവ് ഭൂമിയുടെ മാറിൽ പ്രേമത്തോടെ വീണു. പ്രേമത്തോടെ മാറിൽ വീഴുന്ന കാന്തനെ ഇഷ്ടപ്പെട്ട കാന്തപോലെ ഭൂമി അവനെ സ്വീകരിച്ചു. രാജാവ് ഭൂമിയെ ഭുജിച്ച് ഉറങ്ങുന്നവിധം കിടന്നു. ധർമ്മാത്മാവായ ധർമ്മപുത്രൻ ധർമ്മയുദ്ധത്തിൽ വധിച്ച ശല്യൻ, യാഗത്തിൽ ഹോമിച്ച സ്വിഷ്ടാഗ്നിയെന്നപോലെ കെട്ടുപോയി. വേൽകൊണ്ട് ഹൃദയം കീറി, ആയുധം, ധ്വജം എന്നിവ പോയി കെട്ടടങ്ങിയ ശല്യനെ ലക്ഷ്മി കേവലം കൈവിട്ടില്ല. ഇന്ദ്രചാപംപോലുള്ള വില്ലെടുത്ത് പോരിൽ ശത്രുക്കളെ, ഗരുഡൻ സർപ്പങ്ങളെയെന്നവിധം കൊന്നു. കൂർത്ത ഭല്ലത്താൽ ശത്രുദേഹങ്ങളെ അറുത്തു. ഉടനെ പാർത്ഥശരൗഘത്താൽ മൂടപ്പെട്ട നിന്റെ ഭടന്മാർ അന്യോന്യം പ്രഹരിച്ച് കണ്ണടച്ചു. മെയ്യിൽ ചോരയുമായി ഛത്രായുധജീവിതങ്ങളറ്റു.

ശല്യൻ പതിച്ചപ്പോൾ യുവാവായ മദ്രേശ്വരാനുജൻ എതിർത്തു. ഗുണങ്ങൾകൊണ്ട് ഭ്രാതാവിന്നു തുല്യനായ അവൻ പാണ്ഡുപുത്രനുമായി എതിർത്ത് വളരെ നാരാചങ്ങളെയ്തു. ധർമ്മജൻ വെമ്പലോടെ ആ പ്രതികാരേച്ഛുവിന്റെ നേരെ ആറമ്പുകളെയ്തു. ഉടനെ രണ്ടു ക്ഷുരങ്ങളാൽ അവന്റെ വില്ലും കൊടിയും ഖണ്ഡിച്ച് ജ്വലിക്കുന്ന തീക്ഷ്ണമായ ഭല്ലത്താൽ ഉടനെ ധർമ്മജൻ അവന്റെ തലയും കൊയ്തുവീഴ്ത്തി. കുണ്ഡലംചാർത്തിയ അവന്റെ തല തേർവിട്ടു വീഴുന്നത് പുണ്യക്ഷയത്താൽ വാനോർ സ്വർഗ്ഗത്തിൽനിന്നു വീഴുന്നതുപോലെ കണ്ടു. അവന്റെ തലയറ്റ് ഏറ്റം ചോരചാടിയ ദേഹവും തേർവിട്ടു വീഴുന്നതു കണ്ട് സൈന്യങ്ങൾ ചിന്നിച്ചിതറി ഓടിക്കളഞ്ഞു. വിചിത്രകവചനായ മദ്രരാജാനുജൻ വധിക്കപ്പെട്ടപ്പോൾ ഹാ! ഹാ! എന്ന് നിലവിളികൂട്ടി കൗരവർ പാഞ്ഞുപോയി. ശല്യരാജവധം കണ്ട് നിന്റെ ഭടന്മാർ ജീവൻ കൈവിട്ടു. പാണ്ഡവന്മാരിൽനി

ന്നുള്ള ഭയത്താൽ ത്രസിച്ച്, ചൊടിയേറ്റ് ഉടഞ്ഞുഴന്ന കുരുഭട ന്മാരെ ഹേ! രാജാവേ! ശിനിപുത്രനായ സാത്യകി ശരംതൂകി പിൻതുടർന്നു.

ദുരാസദനായ ദുർവ്വിഷഹൻ ആ വില്ലാളിയെ യാത്രയിൽ എതിർത്തേറ്റു. ഹാർദ്ദിക്യൻ പേടികൂടാതെ തോല്ക്കാത്ത വാർഷ്ണേയരോടും എതിർത്തേറ്റു. ഹാർദ്ദിക്യനും, സാത്യകിയും മത്തസിംഹങ്ങൾപോലെ അർക്കാംശുക്കൾക്കൊപ്പം മിന്നുന്ന വിശിഖങ്ങൾകൊണ്ട് തമ്മിൽ മൂടിയടച്ചു. വില്ലിൻനിന്നു പൊങ്ങി ഊക്കിലെത്തുന്ന വൃഷ്ണിസിംഹശരങ്ങളെ വാനിൽപ്പ തറുന്ന ഇയ്യാംപാറ്റകണക്കെ കാണപ്പെട്ടു. പത്തമ്പ് സാത്യകിയേയും മൂന്നമ്പ് ഹയങ്ങളിലും എയ്തു. നിശിതമായ ശരങ്ങളാൽ വില്ലറുത്തു. മുറിഞ്ഞ ആ നല്ല വില്ലു വെടിഞ്ഞ് സാത്യകി വേഗത്തിൽ വേഗമേറുന്ന വേറെ ഒരു വില്ലെടുത്തു. ആ നല്ല വില്ലെടുത്ത് വില്ലാളികുലപുംഗവനായ സാത്യകി സ്തനാന്തരത്തിൽ പത്തമ്പ് വലിച്ചു ഭോജനെ എയ്തു. പിന്നെ, തേർ, അച്ച്, നുകം എന്നിവ ഭല്ലം ആഞ്ഞെയ്ത് മുറിച്ച് അശ്വങ്ങളെ കൊന്നു, പിമ്പുറത്തെ രണ്ടു സൂതന്മാരെയും കൊന്നു. തേര് പോയ അവനെക്കണ്ട് കൃപൻ തന്റെ തേരിൽ ഭോജനെ കയറ്റി പിന്മാറി. ശല്യൻ മരിക്കുകയും, ഭോജൻ വിരഥനാകുകയും ചെയ്തപ്പോൾ ദുര്യോധനന്റെ പടയൊക്കെ പിൻതിരിഞ്ഞോടി. പടയിൽ പൊടിമൂടുകയാൽ ശത്രുക്കളായ പാണ്ഡവർ അതറിഞ്ഞില്ല. മിക്കതും ചത്ത ആ സൈന്യം കേവലം പിന്തിരിഞ്ഞു. മുഹൂർത്തംകൊണ്ട് മന്നിൽ പൊടിപൊങ്ങി. രക്തപ്രവാഹംകൊണ്ട് പൊടിയൊതുങ്ങിയപ്പോൾ അടുത്തുചെന്ന് തന്റെ പട ഉടയുന്നതുകണ്ട് സുയോധനൻ പാർത്ഥന്മാരെ താനൊറ്റയ്ക്കുചെന്ന് തടുത്തു. തേരിലിരിക്കുന്ന പാണ്ഡവരേയും പാർഷതനേയും ദുർദ്ധർഷനേയും, ആനർത്തനേയും കൂരമ്പെയ്തു. ശത്രുക്കൾ അവനെ മർത്ത്യമൃത്യുവെപ്പോലെ എതിർത്തില്ല. വേറെ തേരിൽക്കയറി ഹാർദ്ദിക്യൻ അപ്പോൾ തിരിച്ചു. ഉടനെ യുധിഷ്ഠിരരാജാവ് വെമ്പലോടെ മൂർച്ചയേറുന്ന നാലമ്പെയ്ത് അവന്റെ കുതിരകളെ വധിച്ചു. ആറു ഭല്ലം കൊണ്ട് കൃപനേയും എയ്തു. രാജാവ് തേര് തകർത്തുവിട്ട ഭോജനെ ദ്രോണപുത്രൻ തന്റെ തേരിൽക്കയറ്റി യുധിഷ്ഠിരനിൽനിന്നു പിന്മാറ്റി. എതിർത്ത് എട്ടമ്പ് കൃപൻ ധർമ്മപുത്രനെ എയ്തു. എട്ടമ്പുകൊണ്ട് അശ്വങ്ങളേയും എയ്തു. ഇപ്രകാരം ഹേ മഹാരാജാവേ! യുദ്ധം പിന്നെയും നടന്നു. രാജാവേ, സ്വപുത്രന്നുവേണ്ടി നീ നടത്തിയ ദുർമ്മന്ത്രത്തിന്റെ ഫലമാണിതെല്ലാം.

ആ മഹേഷ്വാസനെ യുദ്ധത്തിൽ ആ കൗരവാഗ്ര്യൻ കൊല ചെയ്തതിന്നുശേഷം സന്തോഷിച്ചു. പാർത്ഥരെല്ലാം ശല്യധ്വംസംകണ്ട് ശംഖു വിളിച്ചു. ധർമ്മജനെ രണത്തിൽ പുകഴ്ത്തി. വൃത്രക്ഷയത്തിൽ ശക്രനെ ദേവകളെന്നപോലെ ബഹുമാനിച്ച് നാനാവാദ്യഘോഷങ്ങൾ മുഴക്കി. ഭൂമി ശബ്ദംകൊണ്ടു മുങ്ങി."

**18. സങ്കുലയുദ്ധം** – സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ശല്യൻ മരിച്ചതിന്നുശേഷം അവന്റെ സഹായികൾ, എഴുന്നൂറ് രഥിശ്രേഷ്ഠന്മാർ പടവിട്ട് ആഞ്ഞിറങ്ങി. ദുര്യോധനൻ കുന്നിനോടൊക്കുന്ന അശ്വത്തിൽക്കയറി വെൺകൊറ്റക്കുട പൊക്കിയും, ചാമരങ്ങളെ വീശിച്ചും 'പോകല്ലെ! പോകല്ലെ!' എന്നു പറഞ്ഞ് മദ്രന്മാരെ തടുത്തു. ദുര്യോധനൻ തടുത്ത വീരന്മാർ വീണ്ടും യുധിഷ്ഠിരനെ ഹിംസിക്കുവാൻ പണ്ഡവപ്പടയിൽ ചെന്നുകയറി. മഹാരാജാവേ, ആ ശൂരന്മാർ, ദുര്യോധനകൃതാശയന്മാരായ ആ യോധന്മാർ, വലിയ ഞാണൊലിയിട്ട് പാണ്ഡുപുത്രനുമായി ഏറ്റു പൊരുതി. ശല്യനെ കൊന്നതു കേട്ട് മദ്രരാജാവിന്റെ പ്രിയപ്പെട്ട മദ്രത്തേരാളികൾ യുധിഷ്ഠിരനെ പീഡചെയ്യുന്നതു കണ്ട് ഗാണ്ഡീവം വില്ലുലച്ച് അവിടേക്ക് ഉടനെ അർജ്ജുനൻ എത്തി. ദിക്കൊക്കെ തേരൊലിയാൽ മുഴക്കുന്ന മഹാരഥന്മാരായ അർജ്ജുനനും, ഭീമനും, മാദ്രേയന്മാരും, നരവ്യാഘ്രനായ സാത്യകിയും, മറ്റു ദ്രൗപദേയന്മാരും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, പാഞ്ചാലന്മാരും, സോമകരും ധർമ്മജനെ കാക്കുവാൻ ചുറ്റും വന്നൊത്തുകൂടി. ആ പാണ്ഡവന്മാരെല്ലാവരും ഒന്നിച്ചുചേർന്ന്, മകരങ്ങൾ സമുദ്രത്തെ എന്നപോലെ പടയിളക്കി; വൃക്ഷങ്ങളെ കാറ്റുകൾപോലെ നിന്റെ സേനയെ ഉലച്ചു. കിഴക്കൻ കാറ്റുകൊണ്ട് ഗംഗാനദി ക്ഷോഭിക്കുന്നമാതിരി അപ്പോൾ പാണ്ഡവപ്പട വീണ്ടും ക്ഷോഭിച്ചു. ആ പെരുംപടയിൽ മഹാത്മാക്കളായ വളരെ മഹാരഥർ കയറി ആർത്തു.'എവിടെ ധർമ്മരാജാവ്? പാണ്ഡവഭ്രാതാക്കളെ കാണുന്നില്ല! പാഞ്ചാലവീരരേയും കാണുന്നില്ല! ശിഖണ്ഡിയെവിടെ? ശൈനേയനെവിടെ? പാർഷതനെവിടെ? പാഞ്ചാലീപുത്രരെവിടെ?' എന്നു പറഞ്ഞ് ഏറ്റ് എതിർക്കുന്ന മദ്രകന്മാരെ തേരാളിവീരന്മാരായ ദ്രൗപദീസുതന്മാർ എതിർത്ത് ഉടച്ചു. തേരുടഞ്ഞും പെരുംകൊടി മുറിഞ്ഞും അമ്പേറ്റു ചത്തും അനവധി ഭടന്മാർ ഒടുങ്ങി. ആ വീരന്മാരായ പാണ്ഡവന്മാരുടെ യോദ്ധാക്കളെ സംഗരത്തിൽ കണ്ട്, നിന്റെ പുത്രൻ തടുത്തിട്ടും, വീരന്മാർ ചെന്നേറ്റു. സാന്ത്വനം ചെയ്ത് അവരെ സുയോധനൻ തടുത്തു. അവന്റെ ശാസനത്തെ ആരും കൂട്ടാക്കിയില്ല. അപ്പോൾ ഗാന്ധാരരാജാവിന്റെ പുത്രനായ ശകുനി ദുര്യോധനനോടു പറഞ്ഞു:'ഹേ, രാജാവേ! നാം കണ്ടു നില്ക്കെ പാണ്ഡവർ മദ്രസേനയെ കൊല്ലുന്നു. പോരിൽ ഭവാൻ നില്ക്കുമ്പോൾ ഇതു പറ്റിയതല്ല, യുക്തമല്ല. ഒന്നിച്ചു നാം പൊരുതണമെന്നാണല്ലൊ നിശ്ചയം! പിന്നെ അവരെകൊല്ലുമ്പോൾ ഭവാൻ പൊറുക്കുന്നതെന്താണ്?"

ദുര്യോധനൻ പറഞ്ഞു: "മുമ്പെത്തന്നെ ഞാൻ തടുത്തു. എന്റെ വാക്കു കേൾക്കാതെയാണ് ഇവരെല്ലാവരും പാണ്ഡുസേനയിൽ ചെന്നുകയറിയത്."

ശകുനി പറഞ്ഞു: 'ഹേ രാജാവേ, പോരിൽ ചൊടിച്ച വീരന്മാർ ഭർത്തൃശാസനം കേട്ടില്ലെന്നുവരാം. ഇവരിൽ ഒരിക്കലും ചൊടിക്കരുത്, ഇവ ഉപേക്ഷിക്കേണ്ട കാലമല്ല. തേർ, ആന, അശ്വങ്ങൾ എന്നിവയോടുകൂടി നാം അങ്ങു ചെല്ലണം. വീരന്മാരായ ശല്യഭടന്മാരെ കാക്കണം. അന്യോന്യം നാം കാക്കുക. വലിയ യത്നത്തോടെ കാക്കുക.' എന്ന് എല്ലാവരും തീർച്ചയാക്കി ഭടന്മാരുള്ളേടത്തേക്കു ചെന്നു. ഇപ്രകാരം പറഞ്ഞ രാജാവ് വലിയ പടയോടുകൂടി സിംഹനാദം മുഴക്കി, ഭൂമി കുലുങ്ങുന്നവിധം എത്തി. 'കൊല്ലുവിൻ, എയ്യുവിൻ, പോയി പിടിക്കുവിൻ, പ്രഹരിക്കുവിൻ, അറുക്കുവിൻ' എന്നുള്ള മഹാഘോഷം നിന്റെ പടയിലുണ്ടായി. പോരിൽ പാണ്ഡവന്മാർ ശല്യന്റെ തുണക്കാരെ കണ്ടു. കണ്ടവരെ എതിരിട്ടേറ്റു. കുറെ ആളുകൾ ഓടി കാട്ടിലൊളിച്ചു. മുഹൂർത്തസമയംകൊണ്ട് പോരാട്ടമാകുന്ന കയ്യാങ്കളിയിൽ വീരന്മാരായ ശല്യന്റെ തുണക്കാർ കൊല്ലപ്പെട്ടു. നാം ചെന്നെത്തുമ്പോൾ മദ്രന്മാരെ കൊല്ലുന്ന ശക്തന്മാരായ ശത്രുക്കൾ ഹൃഷ്ടരായി കിലുകിലെന്ന് ഒന്നിച്ചാർത്തു. ഉടനെ തലകൾ തെറിക്കുന്നത് എങ്ങും കാണായി. അപ്പോൾ സൂര്യബിംബത്തിൽനിന്ന് കൊള്ളിമീൻ ചാടി.

തകർന്ന തേര്, അമ്പ്, നുകം, ചത്ത തേരാളിവീരന്മാർ, അശ്വങ്ങൾ എന്നിവ പതിച്ച് പാരിടം മൂടപ്പെട്ടു. നുകമേന്തി കാറ്റുപോലെ പായുന്ന അശ്വത്തോടുകൂടി രണാങ്കണത്തിൽ യോധന്മാർ അങ്ങുമിങ്ങും കാണപ്പെട്ടു. പോരിൽ ചക്രം പോയ തേര് ചില വാജികൾ വലിച്ചു. പാതിത്തേരും വലിച്ചുകൊണ്ട് ചില കുതിരകൾ പത്തു ദിക്കിലും ഉഴന്നു. അങ്ങുമിങ്ങും യോത്രംകൊണ്ടു കേഴുന്ന ഹയങ്ങളെയും ഹേ രാജാവേ, പുണ്യം തീർന്നാൽ സ്വർഗ്ഗത്തിൽനിന്നു വീഴുന്ന സിദ്ധന്മാരെപ്പോലെ വീഴുന്ന തേരാളികളെയും കണ്ടു. മദ്രരാജഭടന്മാരായ ശൂരന്മാരെ കൊന്നശേഷം അശ്വങ്ങൾ പാഞ്ഞെത്തുന്നത് മഹാരഥന്മാരായ പാർത്ഥന്മാർ കണ്ടു. ഉടനെ ഊക്കോടെ പ്രഹാരികൾ, ജയകാംക്ഷയോടെ ശംഖനാദം കലർന്ന ബാണശബ്ദം മുഴക്കി. നമ്മോടു മെച്ചംപൂണ്ട പ്രഹാരികൾ എതിർത്തു. അവർ വില്ലിട്ടുലച്ച് ഏറ്റും സിംഹനാദം മുഴക്കി. വലിയ മദ്രേശസൈന്യമൊക്കെ ഒടുങ്ങിയതു കണ്ടും, ശൂരനായ ശല്യനെ പോരിൽ കൊന്നതു കണ്ടും ദുര്യോധനന്റെ സൈന്യങ്ങൾ മിക്കതും പിന്നേയും പിൻതിരിഞ്ഞു. പാണ്ഡവന്മാർ ജയം നേടി കൊന്നൊടുക്കുമ്പോൾ ദൃഢധന്വാക്കളായ നിന്റെ യോധർ പേടിച്ചുഴറിപ്പാഞ്ഞ് ഛിന്നഭിന്നമായി ദിക്കുകൾ പറ്റി."

**19. സങ്കുലയുദ്ധം – ചിന്നിപ്പോയ ഭടന്മാരെ കൂട്ടിച്ചേർത്ത് ദുര്യോധനൻ വീണ്ടും പോർക്കളത്തിലെത്തുന്നു –** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ദുർദ്ധർഷനായ ശല്യനെ വധിച്ചതിന്നുശേഷം നിന്റെ മക്കളും ആൾക്കാരും പിന്തിരിഞ്ഞു. ആഴമുള്ള സമുദ്രത്തിൽ കപ്പൽ പോയ വർത്തകന്മാർപോലെ അപാരത്തിൽ പാരമാണ് ശല്യനെന്നു കരുതിയിരുന്നു. ശല്യൻ മരിച്ചപ്പോൾ സിംഹങ്ങളാൽ പീഡിപ്പിക്കപ്പെട്ട മൃഗങ്ങളെപ്പോലെ അമ്പേറ്റ സൈന്യങ്ങൾ ഭടപ്പെട്ടു പാഞ്ഞു. കൊമ്പൊടിഞ്ഞ കാളകൾപോലെയും വിഷപ്പല്ലുപോയ സർപ്പങ്ങൾപോലെയും, ഉച്ചയ്ക്ക് ധർമ്മപുത്രനാൽ പരാജിതരാക്കപ്പെട്ട ഞങ്ങൾ പിൻവാങ്ങി. സൈന്യങ്ങളെ കൂട്ടിച്ചേർക്കുവാനും, വിക്രമിക്കുന്നതിന്നും ശല്യൻ മരിച്ചതിന്നുശേഷം ഒരുത്തനും ഉള്ളിൽ തോന്നിയില്ല. ഭീഷ്മനും, ദ്രോണനും, കർണ്ണനും വീണതിൽ നിന്റെ ഭടന്മാർക്കു ദുഃഖവും ഭയവും വളരെ വർദ്ധിച്ചു. ജയാശ ശല്യൻ മരിച്ചതോടുകൂടി കെട്ടുപോയി. വീരന്മാർ ചത്തും, കെട്ടുപൊട്ടിയും, അമ്പുകൊണ്ടു മുറിവേറ്റും, ഹേ രാജാവേ, ശല്യൻ മരിച്ചപ്പോൾ ഭടന്മാർ പേടിച്ചോടിക്കളഞ്ഞു. ചിലർ അശ്വത്തിൽ കയറി, ചിലർ ആനപ്പുറത്തു കയറി, ചിലർ തേരിൽക്കയറി. കാലാളുകൾ വിരണ്ടു, എല്ലാവരും ഓട്ടമായി. രണ്ടായിരം കുന്നുകൾപോലെയുള്ള കൊമ്പനാനകൾ അംഗുഷ്ടാങ്കുശചോദിതരായി ഓടി. പോരുവിട്ട്, നിന്റെ ആളുകൾ നെടുവീർപ്പിട്ട്, അമ്പേറ്റു മുറിപ്പെട്ട്, നാനാദിക്കിലേക്കും ഓടുന്നതായി കാണപ്പെട്ടു. ഉടഞ്ഞു തോറ്റ് ഉദ്യമംകെട്ട് ഓടുന്ന അവരെ കണ്ട് ജയൈഷികളായ പാണ്ഡവപാഞ്ചാലന്മാർ എതിർത്തേറ്റു.

ബാണശബ്ദവും, സിംഹനാദവും, ശംഖഘോഷവും ശൂരന്മാർ ഉണ്ടാക്കി. ശത്രുക്കൾക്ക് ഭയജനകമായി. പേടിച്ചുഴന്ന് പാഞ്ഞോടുന്ന കൗരവപ്പട കണ്ട് പാഞ്ചാലപാണ്ഡവന്മാർ തമ്മിൽ പറഞ്ഞു: 'സത്യവാനും, ധീരനും, ജിതശത്രുവുമായ യുധിഷ്ഠിരൻ രാജാവായി. സുയോധനൻ ദീപ്തമായ രാജശ്രീ നഷ്ടപ്പെട്ടവനായിരിക്കുന്നു. ഇന്നു മകൻ മരിച്ചു എന്ന് കേട്ട് ജനേശ്വരനായ ധൃതരാഷ്ട്രൻ വിഹ്വലനായി ഭൂമിയിൽ വീണു ദുഃഖിക്കുന്നത് കാണാം. ധനുർദ്ധരശ്രേഷ്ഠനായ കൗന്തേയൻ ശ്രേഷ്ഠനാണ് എന്ന് ഇപ്പോൾ അറിയും. പാപംചെയ്ത ദുർബ്ബുദ്ധി ഇന്ന് ആത്മഗർഹണം ചെയ്യും. ഹിതാർത്ഥിയായ വിദുരൻ പറഞ്ഞത് സത്യമാണെന്ന് ഇപ്പോൾ ഓർക്കും. ഇന്നുതൊട്ട് ധൃതരാഷ്ട്രൻ പാണ്ഡവന്മാരെ ദാസനെപ്പോലെ സേവിക്കും. പാണ്ഡവന്മാർക്കു പെട്ട ദുഃഖങ്ങൾ രാജാവ് ഇന്നു ചിന്തിച്ചറിയും. ഇന്ന് കൃഷ്ണന്റെ മാഹാത്മ്യം ധൃതരാഷ്ട്രൻ അറിയും. ഇന്ന് അർജ്ജുനന്റെ ധനുർഘോഷം ഘോരമാണെന്ന് രണത്തിൽ അറിയും. അസ്ത്രങ്ങളുടെ ബലവും, കൈയൂക്കും, ഭീമന്റെ ഘോരമായ ബലവും ഇന്ന് യുദ്ധത്തിൽ ദുര്യോധനനെ ഇന്ദ്രൻ വലനെ എന്നവിധം വീഴ്ത്തുമ്പോൾ അറിയും. ദുശ്ശാസനവധത്തിൽ ഭീമൻ സാധിച്ച ക്രിയ ഇന്ന് ലോകത്തിൽ ഭീമനല്ലാതെ മറ്റാരുംതന്നെ ചെയ്യുകയില്ല. ഇന്ന് അറിയണം പാണ്ഡവാഗ്രജന്റെ പരാക്രമം. വാനവർക്കുപോലും ദുസ്സഹനായ ശല്യനെ കൊന്നു എന്നു കേട്ടതിൽ ലോകം യുധിഷ്ഠിരന്റെ പരാക്രമം അറിഞ്ഞിരിക്കുന്നു. മാദ്രേയപാണ്ഡവന്മാരെ പോരിൽ ഇന്നറിയും. ശൂരനായ ശകുനിയേയും, ഗാന്ധാരന്മാരേയും അവർ സംഹരിക്കും. അർജ്ജുനനും, സാത്യകിയും, ഭീമനും, ധൃഷ്ടദ്യുമ്നനും, പാഞ്ചാലീപുത്രന്മാർ അഞ്ചുപേരും, മാദ്രീപുത്രന്മാരും ശിഖണ്ഡിയും, ധർമ്മജനും, ജഗന്നാഥനായ ജനാർദ്ദനനും ഏതു യോദ്ധാക്കൾക്ക് തുണയ്ക്കുന്നുവോ ആ ധർമ്മാശ്രയരായ യോദ്ധാക്കൾക്ക് ജയമില്ലേന്നോ? അങ്ങനെ ഒരിക്കലും സംഭവിക്കയില്ല. ഭീഷ്മനെ, ദ്രോണനെ, കർണ്ണനെ, ശല്യനെ, മറ്റു നൂറായിരം രാജാക്കന്മാരെ ഇവരെയൊക്കെ ജയിക്കാൻ മറ്റാർക്കു കഴിയും യുധിഷ്ഠിരനല്ലാതെ? അവന്നെന്നും ഹൃഷീകേശൻ, ധർമ്മയശോനിധി, നാഥനാണല്ലോ.' ഇപ്രകാരം പറഞ്ഞ് ഏറ്റവും ഹർഷത്തോടെ, പോരിൽ ഓടുന്ന ഭടന്മാരെ ആ സൃഞ്ജയന്മാർ പിന്തുടർന്നു. വീര്യവാനായ ധനഞ്ജയൻ തേർനിരയോടെതിർത്തു. മാദ്രേയരും, സാത്യകിയും ശകുനിയോടെതിർത്തു. അവരൊക്കെ ഭീമനെ ഭയപ്പെട്ടോടുന്നതുകണ്ട് സൂതനോട് പുഞ്ചിരിതൂകിക്കൊണ്ടു ദുര്യോധനൻ പറഞ്ഞു: 'സൂതാ, ഞാൻ വില്ലെടുത്തു നില്ക്കുമ്പോൾ പാർത്ഥൻ എന്നെ തടുക്കുകയോ? ഒരിക്കലുമുണ്ടാവില്ല. സൂതാ, നീ അശ്വങ്ങളെ സൈന്യജഘനത്തിലേക്കു വിടൂ. ജഘനം കാക്കുന്ന എന്നെ കടക്കുവാൻ അർജ്ജുനൻ ശക്തനാകയില്ല. ആഴിയെ കരയെന്നപോലെ തടയും, നോക്കൂ സൂതാ, പാണ്ഡവന്മാർ ഓടിക്കുന്ന നമ്മുടെ സൈന്യത്തെ, പട എല്ലായിടത്തും ഓടിപ്പറക്കുന്നതു നോക്കൂ. ഘോരമായ സിംഹനാദങ്ങൾ കേൾക്കുന്നു. എന്നാൽ മെല്ലെ നീ പോകുക ജഘനം കാക്കുവാൻ. ഞാൻ ഇന്ന് പോരിൽനിന്ന് പാണ്ഡവപ്പടയോട് എല്ക്കുകയാണെങ്കിൽ ഓജസ്സാൽ എന്റെ പടയൊക്കെ വീണ്ടും ഏറ്റുതിരിക്കും.'

ശൂരന്നും ആര്യന്നും ഒത്തവിധം നിന്റെ പുത്രൻ പറഞ്ഞപ്പോൾ സൂതൻ സ്വർണ്ണക്കോപ്പുകൾ അണിഞ്ഞ അശ്വങ്ങളെ മെല്ലെ നടത്തി. തേര്, ആന, അശ്വങ്ങൾ എന്നിവയും ജീവൻ പോക്കുന്ന പദാതികൾ ഇരുപത്തോരായിരം പേരും പോരാടുവാൻ നില്പായി. നാനാദേശത്തിൽനിന്നു വന്നുചേർന്നവരും നാനാദിക്കിൽ ഇരിക്കുന്നവരും വലിയ കീർത്തി കൊതിക്കുന്നവരുമായ യോധർ നില്പായി. അതിൽ സംഹൃഷ്ടരായി അവർ തമ്മിൽ പാഞ്ഞേല്ക്കുമ്പോൾ ഘോരരൂപമായി, ഭയങ്കരമായി ബഹളമുണ്ടായി. അപ്പോൾ രാജാവേ, ഭീമനും, ധൃഷ്ടദ്യുമ്നനും ചതുരംഗപ്പടയുമായി നാനാനാട്ടുകാരെ നിർത്തി.

ഭീമന്റെ നേർക്ക് ചില പദാതികൾ പാഞ്ഞേറ്റു. സ്വർഗ്ഗത്തിലേക്കു കയറുവാൻ ഒരുങ്ങിയ അവർ സസന്തോഷം കൈകൊട്ടിയാർത്തു. ഭീമസേനനോട് വാശിയോടെ ഏറ്റ് യുദ്ധദുർമ്മദന്മാരായ അവർ അലറി; മറ്റൊന്നും പറഞ്ഞില്ല. ഭീമനെ തടുത്ത് ചുറ്റും വളഞ്ഞ് പ്രഹരിച്ചു പോരിൽ കാലാളുകളാൽ വളയപ്പെട്ട് പ്രഹരം കൊള്ളുന്ന അവൻ നിലവിട്ട് ഇളകിയില്ല. മൈനാകപർവ്വതംപോലെ നിശ്ചലമായി ഉറച്ചുനിന്നു അവർ ചൊടിച്ച് അടുത്തു. പാണ്ഡുപുത്രൻ അവരെ നിഗ്രഹിക്കുവാൻ ഒരുങ്ങി. ഭീമൻ ചൊടിച്ച് തേരിൽനിന്നു ചാടി പൊന്നുകെട്ടിച്ച പെരുംഗദ കൈയിലെടുത്ത് ദണ്ഡേന്തിയ അന്തകനെന്നപോലെ നിന്റെ യോധരെ പ്രഹരിച്ചു കൊന്നു. ആന, തേര്, കുതിര എന്നിവയില്ലാത്ത യോധന്മാരെ ഇരുപത്തോരായിരമെണ്ണത്തെ നിലംപരിശാക്കി. ഭീമൻ ധൃഷ്ടദ്യുമ്നനെ മുമ്പാക്കി ഉടനെ കാണപ്പെട്ടു. ചോരചാടി നമ്മുടെ കാലാൾപ്പട ചത്തു കിടപ്പായി. കാറ്റേറ്റ് ഒടിഞ്ഞ പൂത്ത കർണ്ണികാരങ്ങൾപോലെ പല പൂമാല ചാർത്തിയവരും പല കുണ്ഡലങ്ങൾ ചാർത്തിയവരും, നാനാജാതിക്കാരിൽപ്പെട്ടവരും, നാനാദേശത്തിൽനിന്നുവന്നവരും, കൊടിക്കൂറകൾ ചിന്നിയവരുമായ കാലാൾപ്പട അറ്റ് പടക്കളം രൗദ്രവും ഭയങ്കരവുമായി ശോഭിച്ചു.

സൈന്യങ്ങളോടുകൂടി ധർമ്മപുത്രൻമുമ്പായ മഹാരഥന്മാർ വമ്പനായ നിന്റെ പുത്രനെ പിൻതുടർന്നു. ആ യോദ്ധാക്കളെല്ലാം നിന്റെ കൂട്ടർ പിൻതിരിഞ്ഞതു കണ്ട് നിന്റെ മകനെ ആഴിയെകരയെന്നപോലെ കയറിയില്ല. പാർത്ഥനോടുകൂടി ഒരുവനേയും കടക്കുവാൻ സമ്മതിക്കാതെ തടുത്തുനിന്ന ദുര്യോധനന്റെ പൗരുഷം അത്ഭുതമെന്നു പുകഴ്ത്തപ്പെട്ടു. ഏറെ ദൂരം മാറാതെ പാഞ്ഞോടുവാൻ കരുതുന്നവിധം അമ്പേറ്റ തന്റെ ബലത്തെക്കണ്ട് സുയോധനൻ പറഞ്ഞു: 'ഹേ സൈനികരേ, ഭൂമിയിലും, പർവ്വതത്തിലും നിങ്ങൾ ചെന്നാൽ, പാർത്ഥർ കൊല്ലാത്ത ഇടമൊന്നും ഞാൻ കാണുന്നില്ല. പിന്നെ എന്തിന്ന് ഓടുന്നു. ഇവരുടെ ബലം തുച്ഛമാണ്; കൃഷ്ണാർജ്ജുനന്മാർ മുറിവേറ്റവരുമാണ്. നാമല്ലാവരും ഇവിടെ നിന്നാൽ നമുക്കു വിജയം തീർച്ചയാണ്. നമ്മൾ ചിന്നിപ്പാഞ്ഞുപോയാൽ കുറ്റമറ്റ പാണ്ഡവന്മാർ പിമ്പെവന്ന് നമ്മളെ കൊല്ലും. നമുക്കു നല്ലത് ഉറച്ചുനില്ക്കുകയാണ്. ഹേ ക്ഷത്രിയന്മാരേ! നിങ്ങൾ കേൾക്കുവിൻ! ശൂരനേയും, ഭീരുവേയും അന്തകൻ വ്യത്യാസംകൂടാതെ കൊല്ലുമെങ്കിൽ ഏതു മൂഢനായ ക്ഷത്രിയനാണ് പൊരുതാതിരിക്കുക?

ചൊടിച്ചുവരുന്ന ഭീമന്റെ മുമ്പിൽ നില്ക്കുകയാണ് നമുക്കു നല്ലത്. ക്ഷത്രധർമ്മത്താൽ പൊരുതുന്നവർക്ക് യുദ്ധത്തിൽ മരണം സൗഖ്യമാണ്. ജയിച്ചാൽ ഇഹത്തിൽ സൗഖ്യം! മരിച്ചാൽ സ്വർഗ്ഗം. യുദ്ധധർമ്മത്തേക്കാൾ വലിയ സ്വർഗ്ഗമാർഗ്ഗമില്ല. പോരിൽ മരിച്ചെങ്കിൽ നിങ്ങൾക്ക് വൈകാതെ ആ പുണ്യലോകങ്ങൾ നേടാം."

ദുര്യോധനന്റെ ആ വാക്ക് രാജാക്കന്മാർ കൊണ്ടാടി. കൊല്ലുവാൻ ഉത്സാഹിക്കുന്ന പാണ്ഡവരെക്കണ്ട് വീണ്ടും എതിർത്തു. പാഞ്ഞെത്തുന്ന അവരെ യോദ്ധാക്കൾ വ്യൂഹംകെട്ടി എതിർത്തേറ്റു ചൊടിയോടെ യുദ്ധംചെയ്ത് പാർത്ഥന്മാർ ജയംനേടി. വീര്യവാനായ ധനഞ്ജയൻ തേരുമായി മുപ്പാരിൽ പുകഴ്ന്ന ഗാണ്ഡീവംവില്ലെടുത്ത് ഉലച്ച് പോരിൽ ഏറ്റു. മാദ്രേയരും, സാത്യകിയും, ശകുനിയോട് പാഞ്ഞെതിർത്തേറ്റു."

**20. ശാല്വവധം –** സഞ്ജയൻ പറഞ്ഞു: "സൈന്യസംഘം തിരിഞ്ഞപ്പോൾ മ്ലേച്ഛഗണാധിപനായ സാല്വൻ വമ്പിച്ച പാണ്ഡവപ്പടയോടെതിർത്തേറ്റു. ശത്രുമർദ്ദനമായും, ദൃപ്തമായും ശോഭിക്കുന്ന സുരേന്ദ്രേഭംപോലെയുള്ള ആനയുടെ പുറത്തുകയറിയാണ് അവന്റെ പുറപ്പാട്. വേനൽക്കാലത്ത് ഉദിക്കുന്ന സൂര്യനെപ്പോലെ അയാൾ ചെന്ന് പാണ്ഡവപ്പടയോടെതിർത്തു. ഘോരമായി ഇന്ദ്രവജ്രംപോലുള്ള കൂരമ്പെയ്ത് കൂട്ടംപിളർന്നു യോധന്മാരെ കൊല്ലുമ്പോൾ ആൾക്കാർ അവനെ ഇന്ദ്രപ്രതിമനായിക്കണ്ടു. ശക്രൻ ദൈത്യരോടെന്നപോലെ സഞ്ചരിക്കുമ്പോൾ, അവൻ ആട്ടിപ്പായിക്കുന്ന ശത്രുസൈന്യം മരിച്ചമട്ടായി. പാണ്ഡവപ്പട പേടിച്ച് പോരിന്നു മുന്നേറിയില്ല. ഊക്കേറുന്ന ആ മന്നവശ്രേഷ്ഠനാൽ പാണ്ഡവപ്പട തകർക്കപ്പെട്ടു. ഗജേന്ദ്രഭാരം താങ്ങുവാൻ കഴിയാതെ നാലുപാടും പാഞ്ഞോടി. ഇതുകണ്ട് നിന്റെ ആൾക്കാർ അവനെ ഹർഷത്തോടെ പൂജിച്ച് ശംഖനാദം മുഴക്കി. കൗരവന്മാരുടെ ശംഖാരവം കേട്ട് പാണ്ഡവസൃഞ്ജയന്മാരുടെ സേനാനിയായ പാഞ്ചാലപുത്രൻ കോപംപൂണ്ടു. അതു പൊറുത്തില്ല. ആ വമ്പനായ ധൃഷ്ടദ്യുമ്നൻ കൊമ്പനെക്കണ്ട്, ജംഭൻ ഇന്ദ്രന്റെ കൊമ്പനോടേറ്റതുപോലെ, മുമ്പിട്ടു കയറി ഏറ്റു.

വേഗത്തിൽ പാഞ്ചാലൻ എത്തിയതു കണ്ട് ആ രാജസിംഹൻ തന്റെ ആനയെ അങ്ങോട്ടുവിട്ട് പാഞ്ചാലപുത്രധ്വംസനത്തിന്നൊരുങ്ങി. അവർ വേഗത്തിൽ വന്നടുക്കുന്ന ദ്വിപത്തെ മൂന്ന് ഉഗ്രമായ നാരാചംകൊണ്ടെയ്തു. ഉടനെ വേറെ കൂർത്ത അഞ്ചു നാരാചങ്ങൾ മസ്തകംനോക്കി പ്രയോഗിച്ചു. അതൊക്കെ ഏറ്റപ്പോൾ ആ കുംഭിരാജൻ തിരിഞ്ഞ് ഊക്കോടെ പാഞ്ഞു. ഉടനെ തോട്ടികൊണ്ടും കോൽകൊണ്ടും നിറുത്തി പാഞ്ചാലരാജാവിന്റെ നേർക്കോടിച്ചു. ഊക്കിൽ ആന പാഞ്ഞടുക്കുന്നതു കണ്ട് ധൃഷ്ടദ്യുമ്നൻ തേരിൽനിന്നു ഗദയെടുത്ത് ക്ഷണത്തിൽ ഭയപ്പെട്ട് താഴത്തേക്കിറങ്ങി. ആ പൊന്നണിഞ്ഞ രഥത്തെ അശ്വസൂതന്മാരോടുകൂടി മർദ്ദിച്ച്, ആന തുമ്പിക്കൈപൊക്കി തേര് തല്ലിയുടച്ചു വിട്ടു. പാഞ്ചാലരാജാത്മജനെ വിമർദ്ദനംചെയ്യുന്നതു കണ്ട് ഭീമനും, ശിഖണ്ഡിയും, ശിനിപൗത്രനും ഊക്കിൽ പാഞ്ഞണഞ്ഞു. ചുറ്റും പിന്നാലെ ഓടുന്ന ഗജത്തെ ബാണമെയ്തു നിർത്തി. ഉടനെ രാജാവ് ബാണങ്ങൾ അർക്കൻ രശ്മി ചൊരിയുന്നവിധം വർഷിച്ചു. ആ ബാണൗഘത്താൽ രഥങ്ങളെല്ലാം അപ്പോൾ അവിടെ പാഞ്ഞെത്തി. സാല്വന്റെ ആ ക്രിയ കണ്ട് പാഞ്ചാലസൃഞ്ജയമത്സ്യന്മാർ ഹാ! ഹാ! എന്നാർത്ത് വേഗത്തിൽ കയറിത്തടുത്തു. പാഞ്ചാലരാജാവ് ശൈലശൃംഗാഭമായ ഗദയെടുത്തു. ആ ശത്രുഘാതിയായ ഗജത്തോടെതിർത്തേറ്റു. ഉടനെ മലപോലെയും, മഴക്കാറുപോലെയും മദം ചുരത്തുന്ന ഗജത്തെ സമീപിച്ച് ഗദയോങ്ങി തരസ്വിയായ പാഞ്ചാലരാജൻ അടിച്ചു. കുംഭം തകർത്താർത്ത് മുഖത്തുകൂടി രക്തം പ്രവഹിച്ച് ഭൂകമ്പത്തിൽ ഇളകിയ കുന്നുപോലെ ഗജം വീണു. ഗജേന്ദ്രനെ വീഴ്ത്തുമ്പോൾ നിന്റെ പുത്രന്റെ സൈന്യങ്ങൾ ഹാ! ഹാ! എന്നു നിലവിളിച്ചു. ഉടനെ ശൈനേയൻ ആ ശാല്വരാജന്റെ ശീർഷം ശിതാഗ്രമായ കത്തിയമ്പു പ്രയോഗിച്ച് അറുത്തുവീഴ്ത്തി. ശൈനേയൻ തലയറുത്തുവിട്ടവനായ ശാല്വൻ ആനയോടൊപ്പം ഇന്ദ്രൻ വിട്ട വജ്രമേറ്റു മുറിഞ്ഞ അദ്രിശൃംഗംപോലെ ഭൂമിയിൽ വീണു."

**21. കൃതവർമ്മാവും സാത്യകിയുംതമ്മിൽ യുദ്ധം –** സഞ്ജയൻ പറഞ്ഞു: "പോരിൽ ശോഭിക്കുന്ന ശൂരനായ ശാല്വനെ കൊന്നതിന്നുശേഷം കൊടുങ്കാറ്റേറ്റ മാമരംപോലെ നിന്റെ പട ഭഞ്ജിക്കപ്പെട്ടു. അതുകണ്ട് മഹാരഥനായ കൃതവർമ്മൻ ശത്രുസൈന്യത്തെ തടുത്തു. പോരിൽ ശരംതൂകുന്ന സാത്വതനെക്കണ്ട് അവൻ തിരിച്ചു പിന്നെ കുരുപാണ്ഡവന്മാർ തമ്മിൽ കനത്ത ഒരു യുദ്ധം നടന്നു ദുരാസദമായ പാണ്ഡവസൈന്യത്തെ കൃതവർമ്മൻ ഒറ്റയ്ക്കു തകർത്തത് വലിയ ഒരത്ഭുതം സൃഷ്ടിച്ചു. തമ്മിൽ സുഹൃത്തുക്കളായ കൃതവർമ്മനും സാത്യകിയും ദുഷ്കരമായ ക്രിയകൾ ചെയ്തു. കണ്ടുനിന്നവർ ഹർഷാരവം മുഴക്കി. ആ ശബ്ദം വാനിൽച്ചെന്നലച്ചു.

ആ ശബ്ദംകേട്ടു ഭയപ്പെട്ട് പാഞ്ചാലന്മാർ വിറച്ചു. സാത്യകിചെന്നേറ്റപ്പോൾ എതിർത്ത ക്ഷേമകീർത്തിയെ കൂരമ്പെയ്ത് കാലപുരിക്കയച്ചു. ഇതു കണ്ട് ഹാർദ്ദിക്യൻ ശിനിപുത്രനോടെതിർത്തു. അവർ സിംഹങ്ങളെപ്പോലെ ആർത്തു. വില്ലുലച്ച് പരസ്പരം പാഞ്ഞണഞ്ഞ് ശസ്ത്രങ്ങൾ പ്രയോഗിച്ചു.

പാഞ്ചാലരും, പാണ്ഡവരും, മറ്റു യോധന്മാരും അവരുടെ ഘോരയുദ്ധത്തിൽ കാണികളായി നിന്നു. നാരാചവത്സദന്തങ്ങളെടുത്ത് ആ വൃഷ്ണ്യന്ധകന്മാർ തമ്മിൽ പ്രഹരിച്ച് ആനകൾ പോലെ ഹർഷിച്ചു. പല മാർഗ്ഗം ചരിക്കുന്ന ആ ഹാർദ്ദിക്യശിനിപുംഗവന്മാർ വീണ്ടും ശരവർഷംകൊണ്ട് അർദ്ദിപ്പിച്ചു. വൃഷ്ണിവീരന്മാർ ഊക്കിൽ വില്ലുവലിച്ചെയ്യുന്ന അമ്പുകൾ ആകാശത്തിൽ ഇയ്യാൻപാറ്റകൾപോലെ കാണപ്പെട്ടു. ഒറ്റയ്ക്ക് സത്യകർമ്മാവോടേറ്റിട്ട് ഹൃദികാത്മജൻ നാലു കൂരമ്പെയ്ത് നാലു വാജികളേയും പീഡിപ്പിച്ചു. എട്ടു മുഖ്യമായ ശരംകൊണ്ട് കൃതവർമ്മനെ മുറിപ്പെടുത്തി. ഉടനെ ആഞ്ഞുവലിച്ചെയ്ത മൂന്നു തീക്ഷ്ണമായ ശരംകൊണ്ട് കൃതവർമ്മൻ സാത്യകിയെ എയ്ത് വില്ലു ഖണ്ഡിച്ചു. മുറിഞ്ഞ ആ നല്ല വില്ലു വിട്ട് സാത്യകി വേറെ വില്ലെടുത്തു. കോപിച്ച് ആ മഹാവീര്യനായ മഹാബാഹു പത്തു ശരങ്ങൾകൊണ്ട് കൃതവർമ്മന്റെ സൂതാശ്വധ്വജങ്ങളെ തകർത്തു. അപ്പോൾ ഹേ മഹേഷ്വാസാ, മഹാരഥനായ കൃതവർമ്മൻ രോഷത്തോടെ ശൂലമേന്തി ശിനിശ്രേഷ്ഠനെ കൊല്ലുവാൻ ചാട്ടിവിട്ടു. സാത്വതൻ പോരിൽ ആ ശൂലം കൂർത്ത അമ്പുകൊണ്ടു തകർത്ത് അവൻ മോഹിക്കുമാറ് വീഴ്ത്തി. ഹൃദയത്തിൽ വേറെ ഭല്ലം കൊണ്ടു താഡിച്ചു. കൃതാസ്ത്രനായ ശൈനേയൻ പോരിൽ സൂതാശ്വങ്ങളുടെ സംക്ഷയം വരുത്തിത്തീർത്തതുമൂലം കൃതവർമ്മാവ് തേർവിട്ടു നിലത്തിറങ്ങി. ദ്വൈരഥത്തിൽ ആ വീരന്റെ തേര് സാത്യകി തകർത്തതിൽ എല്ലാ സൈന്യങ്ങളും ഭയചകിതരായി. നിന്റെ പുത്രനും വലിയ വിഷാദമുണ്ടായി. ഇതുകണ്ട് കൃപൻ പാഞ്ഞേറ്റ്, ശിനിമുഖ്യനുമായി എതിർത്തു. ധനുർദ്ധരന്മാർ കണ്ടുനില്ക്കെ അവനെ തേരിലേറ്റി പോർക്കളംവിട്ടു മണ്ടി. ശൈനേയൻ ഭോജനെ തേരുതകർത്തു ജയിച്ചപ്പോൾ ദുര്യോധനന്റെ സൈന്യം വീണ്ടും പിന്തിരിഞ്ഞോടി. ശത്രുക്കൾ അതറിഞ്ഞില്ല. പോർക്കളം പൊടിപടലംകൊണ്ട് മൂടിയിരുന്നു. ദുര്യോധനനൊഴികെ മറ്റുള്ളവരെല്ലാം ഓടിക്കളഞ്ഞു. അടുത്തു പടയൊഴിഞ്ഞതു കണ്ട് സുയോധനൻ ഊക്കിൽ പാഞ്ഞേറ്റ് താൻതന്നെ അവരെ തടുത്തു. പാണ്ഡവന്മാരെയൊക്കെയും പാർഷതനേയും ശിഖണ്ഡിയേയും ദ്രൗപദേയന്മാരേയും പാഞ്ചാലസോമകന്മാരേയും കൂസൽകൂടാതെ ദുരാധർഷനായ രാജാവ് തീക്ഷ്ണമായ ശരങ്ങളെയ്ത് മഹാബലനായ നിന്റെ പുത്രൻ കിണഞ്ഞ് പോരാടി നിന്നു. യജ്ഞത്തിൽ മന്ത്രംകൊണ്ട് പൂതമായ അഗ്നി തെളിഞ്ഞു കത്തുന്നവിധം യുദ്ധത്തിൽ എല്ലായിടത്തും സുയോധനൻ ജ്വലിച്ചു. മർത്ത്യൻ മൃത്യുവിനോടെന്നവിധം പോരിൽ ആരും അവനോടേറ്റില്ല. ഉടനെ മറ്റൊരു തേരിൽക്കയറി വന്ന് കൃതവർമ്മൻ തുണച്ചു."

**22. സങ്കുലയുദ്ധം-ദുര്യോധനപരാക്രമം –** സഞ്ജയൻ പറഞ്ഞു: "നിന്റെ ദുരുത്സാഹിയായ പുത്രൻ, ഹേ മഹാരാജാവേ, തേരിൽക്കയറി രുദ്രനെപ്പോലെ പ്രതാപവാനായി മിന്നി. അവന്റെ ബാണജാലംകൊണ്ട് മന്നിടം മൂടപ്പെട്ടു. അവൻ വിട്ട അമ്പേറ്റ് മുറിയാത്തവരാരുംതന്നെ പാണ്ഡവപ്പടയിൽ ഉണ്ടായില്ല. ആന, അശ്വം, തേര് എന്നിവയും മുറിവേല്പിക്കപ്പെട്ടു. ഞാൻ ഏത് യോധന്മാരെ കണ്ടുവോ അവരെല്ലാം നിന്റെ പുത്രന്റെ അമ്പേറ്റ് മുറിഞ്ഞവരായിരുന്നു. പൊടിചിന്നി പടയടച്ച് അടഞ്ഞ് എങ്ങനെ കാണുമോ അപ്രകാരം ആ വീരൻ വിട്ട അമ്പേറ്റ് പടക്കളം മറഞ്ഞു കാണപ്പെട്ടു. മന്നവന്മാർ ബാണമയമായി കാണപ്പെട്ടു. കൈവേഗമേറുന്ന വില്ലാളിവീരന്മാരിൽ, നിന്റെ ആൾക്കാരിലും വൈരിയുടെ ആൾക്കാരിലുംവെച്ച്, ആണായി ദുര്യോധനൻ മാത്രമേയുള്ളു എന്നാണ് എന്റെ അഭിപ്രായം. പാർത്ഥന്മാർ ഒന്നിച്ചു കൂടിയിട്ടും അവനോട് ഏല്ക്കാനായില്ല എന്നത് മഹാഅത്ഭുതം തന്നെ! യുധിഷ്ഠിരനെ നൂറമ്പുകൾ എയ്തു ഭീമനെ എഴുപതും സഹദേവനെ ഏഴും ശരങ്ങളെയ്തു. അറുപത്തിനാല് നകുലനേയും എയ്തു. ധൃഷ്ടദ്യുമനനെ അഞ്ചു ബാണങ്ങളെയ്തു. ദ്രൗപദേയന്മാരെ ഏഴേഴു ബാണങ്ങളെയ്തു. ശൈനേയനെ മൂന്നും എയ്തു. ഒരു ഭല്ലത്താൽ സഹദേവന്റെ വില്ലറുത്തു. മുറിഞ്ഞ വില്ലു വിട്ട് മാദ്രീപുത്രൻ വേറെ വില്ലെടുത്തു പാഞ്ഞേറ്റു. ഉടനെ പത്തമ്പുകൊണ്ട് ദുര്യോധനനെ എയ്തു. പിന്നെ ഘോരമായ ഒമ്പതമ്പുകൾകൊണ്ട് എയ്ത് സിംഹനാദം മുഴക്കി. ശൈനേയൻ ഒരമ്പും, ദ്രൗപദേയന്മാർ എഴുപത്തിമൂന്നും, ധർമ്മജൻ അഞ്ചും, ഭീമൻ എൺപതും ദുര്യോധനനെ എയ്തു പീഡിപ്പിച്ചു. മഹാത്മാക്കൾ ശരങ്ങൾ തൂകിയപ്പോൾ ദുര്യോധനൻ കുലുങ്ങിയില്ല. എല്ലാറ്റിലും ഉപരിയായി ദുര്യോധനൻ പ്രശോഭിച്ചു. ധാർത്തരാഷ്ട്രന്മാർ ദുര്യോധനനെ കാണാതെ അന്നേരത്ത് പാഞ്ഞെത്തി. പാഞ്ഞെത്തുന്ന അവരുടെ ഘോഷം ഏറ്റവും ഭയങ്കരമായി. മഴക്കാലത്തിളകുന്ന കടലിന്റെ ഗർജ്ജനം പോലെ മുഴങ്ങി. മടങ്ങാത്ത രാജാവിനെ പോരിൽക്കണ്ട് ഏറ്റണഞ്ഞ അവർ കൊല്ലുവാനൊരുങ്ങുന്ന പാണ്ഡവരോടേറ്റു. ചൊടിച്ച ഭീമനോട് ദ്രൗണി ഏറ്റു.

ഉടനെ എല്ലാടവും വിടുന്ന ശരഗണങ്ങൾകൊണ്ട് ദിക്കും വിദിക്കും അറിയാത്ത മട്ടായി. രണ്ടുപേരും ക്രൂരകർമ്മാക്കളും രണ്ടുപേരും ദുസ്സഹന്മാരുമാണ്. ഘോരമായവിധം ചെയ്തതിന്ന് എതിർചെയ്തു പോരാടി ലോകമൊക്കെ ത്രസിപ്പിക്കുന്നവരും കരുത്തേറിയ ഞാൺ തഴമ്പുള്ളവരുമാണ് അവർ.

പോരിൽ ശകുനി ധർമ്മജനെ പീഡിപ്പിച്ചു. നാലശ്വങ്ങളേയും അവൻ കൊന്നു. പടയൊക്കെ വിറയ്ക്കുന്നവിധം ഊക്കിട്ട് അലറി. തോല്ക്കാത്ത രാജാവിനെ ഉടനെ സഹദേവൻ തേരിലേറ്റിക്കൊണ്ടുപോയി. ഉടനെ മറ്റൊരു തേരിൽ കയറി യുധിഷ്ഠിരൻ ഒമ്പതമ്പെയ്ത് ശകുനിയെ പീഡിപ്പിച്ചു. വീണ്ടും അഞ്ചമ്പുകളും എയ്ത് ഉച്ചത്തിൽ അലറി. ആ യുദ്ധം ചിത്രവും ഘോരാകാരവുമായിത്തീർന്നു. കാണുന്നവർക്കു സന്തോഷകരവും സിദ്ധചാരണമാനിതവുമായി.

ഉലൂകൻ, രണഗർവ്വിയായ നകുലനെ എതിർത്തു. ശരം വർഷിച്ച് ചുറ്റും എതിർത്തു. ഉടനെ ശകുനിയെ നകുലൻ വളരെ ശരങ്ങൾകൊണ്ട് ഏറ്റെതിർത്തു. അവിടെ പോരിൽ ആ വീരന്മാർ, മഹാരഥരും കുലപുത്രരുമായ വീരന്മാർ തമ്മിൽ പൊരുതുന്നതു കണ്ടു. ഹാർദ്ദിക്യൻ സാത്യകിയോടു പൊരുതി ഇന്ദ്രൻ വലനോടു പൊരുതിയ വിധം ശോഭിച്ചു.

ദുര്യോധനൻ പാർഷതന്റെ വില്ല് പോരിൽ അറുത്തു. വില്ലറ്റ അവനെ കൂർത്തുമൂർത്ത ശരങ്ങളാൽ എയ്തു. ആ പോരിൽ മുഖ്യായുധമെടുത്ത ധൃഷ്ടദ്യുമ്നൻ വില്ലാളികൾ കാൺകെ രാജാവിനോടു പൊരുതി. പോർക്കളത്തിൽ അവരുടെ പോര് ഭയങ്കരമായി. മദംചാടുന്ന കാട്ടാനത്തലവൻപോലെ ചൊടിച്ച് ഗൗതമൻ പോരിൽ ശക്തരായ ദ്രൗപദേയന്മാരെ മൂർച്ചയുള്ള ശരങ്ങൾകൊണ്ടെയ്തു. ദേഹിക്ക് ഇന്ദ്രിയങ്ങളോടെന്നപോലെ അവർ അവനോടും അതിരുവിട്ട് തടുക്കാൻ വയ്യാത്തവിധം കഠോരമായി യുദ്ധംചെയ്തു. മൂഢനെ ഇന്ദ്രിയങ്ങൾപോലെ അവനെ അവർ എതിർത്തു പൊരുതി. അവന്ന് അവരോടും, അപ്രകാരം യുദ്ധം ഭയങ്കരവും ചിത്രവുമായി. ദേഹികൾക്ക് ഇന്ദ്രിയങ്ങളോടെന്നപോലെയായി പോരാട്ടം. ആൾക്കാർ ആൾക്കാരോടേറ്റു. കൊമ്പന്മാരോട് കുംഭികളേറ്റു. അശ്വങ്ങൾ അശ്വങ്ങളോടേറ്റു. തേരാൾ തേരാളുകളോടേറ്റ് ഏറ്റവും സങ്കുലമായിത്തീർന്നു യുദ്ധം. 'ചിത്രം! ഘോരം! രൗദ്രം!' എന്നു യുദ്ധത്തെപ്പറ്റി കണ്ടവർ പറഞ്ഞു. അവർ പരസ്പരം ഏറ്റ് എയ്യുകയും, കൊല്ലുകയുംചെയ്തു. അവർ തൂകുന്ന ശരങ്ങൾ പൊടിപടലംകൊണ്ടു കാണാതായി. കാറ്റേറ്റ് അടിച്ചും കുതിരപ്പട പാഞ്ഞും തേരുകളാലും കൊമ്പന്മാർ പൊന്തി ചീറ്റിയേറ്റും അന്തിക്കാർപോലെ ധൂളി പൊങ്ങി സൂര്യമാർഗ്ഗത്തിലുയർന്നു. ആ ധൂളികൊണ്ട് സൂര്യൻ നിഷ്പ്രഭമാകയാൽ പാരിടവും ശൂരന്മാരും ഇരുട്ടിൽ മൂടി.

മുഹൂർത്തനിമിഷംകൊണ്ടു പൊടിയൊക്കെ അമർന്നു. പാരിൽ വീരന്മാരുടെ ചോര വീണു നനഞ്ഞതുമൂലം പൊടിയൊതുങ്ങി. പിന്നെ ദ്വന്ദയുദ്ധങ്ങൾ ശക്തിക്കൊത്ത് നട്ടുച്ചയോടുകൂടി അതിദാരുണമായി. യോദ്ധാക്കളുടെ ചട്ടകൾ സൂര്യരശ്മിയിൽ പ്രശോഭിച്ചു. പോരിൽ അമ്പുകൾ പായുന്ന ശബ്ദം ബഹളമായി. ചുറ്റും കത്തിയെരിയുന്ന ഇല്ലിപ്പട്ടിൽപോലെ കത്തിക്കാളലും പൊട്ടിത്തെറിയും ഉയർന്നു."

**23. സങ്കുലയുദ്ധം –** സഞ്ജയൻ പറഞ്ഞു: ഘോരാകാരവും ഭീഷണവുമായ ആ യുദ്ധം നടന്നതിൽ നിന്റെ പുത്രന്റെ സൈന്യങ്ങളെ പാണ്ഡവർ ഉടച്ചുതകർത്തു. ആ മഹാരഥന്മാരെ വളരെ കിണഞ്ഞ് ഏറ്റുതടുത്ത് നിന്റെ പുത്രന്മാർ പാണ്ഡവപ്പടയോടു പൊരുതി. ഉടനെ നിന്റെ പുത്രന്റെ പ്രിയകാംക്ഷികളായ യോദ്ധാക്കൾ തിരിച്ചു. അവർ ഇങ്ങു തിരിഞ്ഞപ്പോൾ യുദ്ധം ദാരുണമായിത്തീർന്നു. രണ്ടു കൂട്ടരും തമ്മിൽ ദേവാസുരന്മാർപോലെ പോരടിച്ചു. നിന്റെ കൂട്ടരിൽ പലരും പിന്തിരിയുവാൻ അവശേഷിച്ചില്ല. ഊഹത്താലും സംജ്ഞയാലും പൊരുതി തമ്മിൽ പോരാടി അവർ വളരെപ്പേർ മരിച്ചു. വലിയ ക്രോധത്തോടെ യുധിഷ്ഠിരൻ പോരാടി. കൃപനെ മൂന്നു ശരങ്ങൾ യുധിഷ്ഠിരനെയ്തു ഹാർദ്ദിക്യന്റെ ഹയങ്ങളെ നാലു നാരാചംകൊണ്ടു കൊന്നു. കൃതവർമ്മനെ അശ്വത്ഥാമാവ് പിന്മാറ്റി. ഉടനെ കൃപൻ ധർമ്മപുത്രനിൽ എട്ടമ്പുകൾ എയ്തു. ദുര്യോധനൻ എഴുന്നൂറു രഥങ്ങളെ യുധിഷ്ഠിരന്റെ നേരെ വിട്ടു ഉടനെ ധർമ്മജൻ ദുര്യോധനൻ നില്ക്കുന്നിടത്തേക്കു കുതിരകളെ വിട്ടു അവർ ഏറ്റുമുട്ടി. അവർ ധർമ്മപുത്രനെ വളഞ്ഞു. മേഘങ്ങൾ സൂര്യനെ എന്നവിധം ശരങ്ങൾകൊണ്ട് ധർമ്മരാജാവിനെ കാണാതായി. ധർമ്മരാജാവിനെ അപ്രകാരം കൗരവന്മാർ ചെയ്തതിൽ ശിഖണ്ഡി മുതലായവർ പൊറുത്തില്ല. കിങ്ങിണിത്തൊങ്ങലുള്ള വേഗംകൂടുന്ന രഥങ്ങളാൽ ധർമ്മപുത്രനെ രക്ഷിക്കുവാൻ പാഞ്ഞണഞ്ഞു. പിന്നെ ചോര നീരായ മഹാസംഗ്രാമമുണ്ടായി. കുരുക്കളിൽ കൊലചെയ്യുവാൻ എത്തുന്ന എഴുന്നൂറു രഥങ്ങളെ പാണ്ഡുപാഞ്ചാലന്മാർ തടുത്തു. നിന്റെ പുത്രൻ പാണ്ഡവരോടു ഘോരമായി പോരാടി. അപ്രകാരം ഒരു യുദ്ധം ഞാൻ കണ്ടിട്ടും കേട്ടിട്ടുമില്ല. അതിരുവിട്ട് ആ യുദ്ധം മൂത്തപ്പോൾ, നിന്റെ കൂട്ടരും, പാണ്ഡവസൈന്യങ്ങളും കൊല്ലപ്പെടുമ്പോൾ, യോധന്മാർ ആർപ്പുവിളിച്ചു. ശംഖനാദങ്ങളും, സിംഹനാദങ്ങളും, കൂക്കിവിളികളും മുഴങ്ങി. യുദ്ധം മുഴുക്കുകയും മർമ്മങ്ങൾ പിളരുകയും ചെയ്യുമ്പോൾ ജയം കൊതിക്കുന്ന യോധന്മാർ പാഞ്ഞെതിർത്ത് മന്നിലെങ്ങും ദുഃഖമുണ്ടാക്കുന്ന സംഹാരം മുതിർന്നു. പല സ്ത്രീകൾക്കും വൈധവ്യം വന്നുചേരുമാറ് അതിരുവെടിഞ്ഞ യുദ്ധം ഘോരമായി നടന്നു. ഈ സമയത്ത് ഘോരമായി വിനാശനിമിത്തമായ ഉൽപ്പാതങ്ങളുണ്ടായി.

മാടും കാടും ചേർന്ന് ഭൂമി കുലുങ്ങി ഇരമ്പമുണ്ടായി. ഉൽക്കാദണ്ഡങ്ങളോടൊപ്പം ചുറ്റും കൊള്ളിമീൻ സൂര്യനിൽച്ചെന്നു മുട്ടി ഭൂമിയിൽ പതിച്ചു. ചരൽ വർഷിക്കുന്ന ചുഴലിക്കാറ്റു വീശി. ആനകൾ കണ്ണുനീർ പൊഴിച്ചു; വിറയൽ പൂണ്ടു. ഈ ഘോരവും ദാരുണവുമായ ഉൽപ്പാതജാലത്തെ നിരസിച്ചു

വീണ്ടും ക്ഷത്രിയന്മാർ പോരിന്നൊരുങ്ങി വ്യഥകൂടാതെ നിന്നു. രമ്യവും പുണ്യവുമായ കുരുക്ഷേത്രത്തിൽ സ്വർഗ്ഗത്തെ നോക്കുന്ന അവർ വീണ്ടും പോരിന്നു നിന്നു.

ഉടനെ ഗാന്ധാരരാജാവിന്റെ പുത്രൻ ശകുനി പറഞ്ഞു: 'ആദ്യം പൊരുതുക. പിന്നെ പാണ്ഡവരെ കൊല്ലുക' ഞങ്ങളെ തിർക്കുമ്പോൾ തരസ്വികളായ മദ്രയോധന്മാർ ഹർഷത്തോടെ കിലുകിലാരവം കൂട്ടി. പിന്നെയും നമ്മോടെതിർത്ത് വില്ലുലച്ച് ശരവർഷം തൂകി. ഉടനെ മദ്രരാജാവിന്റെ പടയെ ശത്രുക്കൾ കൊന്നതായിക്കണ്ടു. ദുര്യോധനന്റെ സൈന്യത്തെ പിന്നെയും കൊന്നതായിക്കണ്ടു. പിന്നെയും പിന്തിരിഞ്ഞോടി. ബലിയായ ഗാന്ധാരരാജാവ് പിന്നെയും പറഞ്ഞു: 'അധർമ്മജ്ഞരെ, തിരിക്കുവിൻ! പൊരുതുവിൻ! എന്തിന്ന് ഓടുന്നു?' പതിനായിരം കുതിരപ്പട ഗാന്ധാരരാജാവിനുണ്ട് അവർ കത്തികൊണ്ട് പൊരുതുന്നവരാണ്. ആ ബലംകൊണ്ടു വിക്രമിച്ച് ജനനാശം തുടർന്നപ്പോൾ പിമ്പുറത്തുകൂടി പാണ്ഡവസൈന്യത്തെ കൂരമ്പെയ്തു കൊന്നു. കാറ്റ് ചെന്നേറ്റിട്ടു ചുറ്റും ചിന്നുന്ന കാറുപോലെ വലിയ പാണ്ഡവപ്പട ചിന്നിപ്പോയി. തന്റെ ബലം ഉടഞ്ഞതു കണ്ട് യുധിഷ്ഠിരൻ അവ്യഗ്രനായി ശക്തനായ സഹദേവനെ പ്രേരിപ്പിച്ചു.

'ഇതാ, ശകുനി പീഡിപ്പിച്ചു സന്നദ്ധനായി പിമ്പുറത്തു നില്ക്കുന്നു. നമ്മുടെ പട മുടിക്കുന്നു. ആ ദുഷ്ടനെ കാണുക. സഹദേവാ, നീ ദ്രൗപദേയന്മാരോടുകൂടിച്ചെന്ന് അവനെ കൊല്ലുക. പാഞ്ചാലരോടു കൂടി ഞാൻ തേർക്കൂട്ടത്തെ ഒടുക്കാം. എന്റെ കൂടെ ആനകളും, കുതിരകളും പോന്നുകൊളളട്ടെ! മുവ്വായിരം കാലാളുമായിച്ചെന്ന് ശകുനിയെ കൊല്ലുക. എഴുന്നൂറാനകൾ വില്ലാളിമാരോടുകൂടി ചെല്ലട്ടെ!'

ഉടനെ വില്ലാളികളോടുകൂടി എഴുന്നൂറാനകളും,'അയ്യായിരം കുതിരകളും, വീര്യവാനായ സഹദേവനും, മൂവായിരം കാലാളും, എല്ലാ ദ്രൗപദീപുത്രന്മാരും ചേർന്ന് പോരിൽ ഗർവ്വുള്ള ശകുനിയോടേറ്റ് എതിർത്തു. ഉടനെ സൗബലൻ കടന്ന് പാർത്ഥപുത്രന്മാരുടെ പിമ്പുറത്തെ സൈന്യത്തെ മുടിച്ചു. ഊക്കേറുന്ന പാണ്ഡവാശ്വപ്പട വാശിയോടെ ശകുനിയുടെ സേനയിൽ മുമ്പിട്ടുകയറി. ശൂരരായ ആ സാദികൾ ഉടനെ സൗബലന്റെ ബലത്തെ ആനകൾക്കിടയിൽനിന്നു ശരവൃഷ്ടി ചൊരിഞ്ഞു. ഗദാപ്രാസങ്ങളേന്തുന്ന മഹാപുരുഷരൊത്ത ആ മഹായുദ്ധം, ഹേ രാജാവേ! നിന്റെ ദുർന്നയത്താൽ തുടർന്നു.

ഞാണൊലികളടങ്ങി. രഥിമാർ കണ്ടുനിന്നു. രണ്ടു കക്ഷികൾക്കും വിശേഷം കണ്ടില്ല. ശൂരന്മാർ ചാട്ടിവിടുന്ന വേലുകൾ ജ്യോതിസ്സുകൾപോലെ കുരുപാണ്ഡവന്മാർ കണ്ടു. മിന്നുന്ന ഋഷ്ടികൾ അങ്ങുമിങ്ങും പാഞ്ഞുചെല്ലുമ്പോൾ ആകാശം മൂടി ഏറ്റവും ശോഭിച്ചു. വീഴുന്ന പത്തികളുടെ രൂപം ഇയ്യാമ്പാറ്റകൾ ആകാശത്തു ചുറ്റുന്നപോലെ ശോഭിച്ചു. മേലൊക്കെ ചോരചിന്തി മേലാൾ തെറിച്ച വാജികൾ നൂറും ആയിരവും പതിച്ചു. അന്യോന്യം അടരിൽച്ചെന്നു കയറി പരസ്പരം മുറിവേല്പിക്കപ്പെട്ടു. മുഖത്തുനിന്ന് ചോരചാടി. പടയിൽ പൊടിചിന്നി ഇരുട്ടുകൂടി. അരിന്ദമരായ അവർ പിൻവാങ്ങുന്നതു കണ്ടു. അശ്വങ്ങളും, നരന്മാരും ഇരുട്ടിൽപ്പെട്ടപ്പോൾ ചോരകക്കി പലരും നിലത്തുവീണു. മുടിചുറ്റിപ്പിടിച്ച് നരന്മാർ ചേഷ്ടകൾക്ക് അശക്തരായിത്തീർന്നു. തമ്മിൽ കുതിരപ്പുറത്തുനിന്നു വലിച്ചിട്ട് മല്ലന്മാരെപ്പോലെ പരസ്പരം എതിർത്തു. വാജികൾ കുടഞ്ഞ് മരിച്ച പലരേയും തെറിപ്പിച്ചു. മറ്റുള്ളവർ നിലത്തുവീണു. ശൂരമാനികളായ പുരുഷന്മാർ ജയകാംക്ഷികളായി പലയിടത്തും വീണുകിടന്നു.

ചോരചാടി കൈമുറിഞ്ഞും, മുടി ചുറ്റിവലിച്ചും ഭൂമിയിൽ നൂറും ആയിരവും പേർ ചിന്നിക്കിടക്കുന്നതായി കാണപ്പെട്ടു. അശ്വങ്ങൾ അകലെപ്പോകുവാൻ കഴിയാതെ നിന്നു. എല്ലായിടത്തും സാദിവീരന്മാരോടുകൂടി അശ്വങ്ങൾ ചത്തു ചിന്നിക്കിടക്കുക കാരണം മാർഗ്ഗം അടഞ്ഞുപോയി. മെയ്ക്കോപ്പിൽ ചോരയണിഞ്ഞ് ശസ്ത്രമേന്തിയ യോധന്മാർ നാനാശസ്ത്രംകൊണ്ട് ഘോരമായി തമ്മിൽ കൊല്ലുവാൻ മുതിർന്നു. പോർക്കളത്തിൽ അങ്ങനെ അനേകംപേർ ചത്തുവീണു. സൗബലൻ മുഹൂർത്തസമയം പൊരുതി. ശേഷിച്ച ആറായിരം വാജികളോടുകൂടി ആ ശകുനി പിൻവാങ്ങി.

അപ്രകാരം പാണ്ഡവസൈന്യം ചോര ദേഹത്തിലണിഞ്ഞ് ശേഷിച്ച ആറായിരം വാജികളോടുകൂടി ശ്രാന്തരായി പോയി. ചോരയണിഞ്ഞ കുതിരക്കാർ പറഞ്ഞു: 'തേരുകൾക്ക് പൊരുതുവാൻ നിവൃത്തിയില്ലാതായിരിക്കുന്നു. പിന്നെ, ആനകളുടെ കാര്യമെന്ത്? തേരുകൾ തേരുകളോടേല്ക്കട്ടെ. കൊമ്പന്മാരോട് കുംഭികളും ഏല്ക്കട്ടെ! ശകുനി ഒഴിഞ്ഞുപോയി തന്റെ സൈന്യത്തിൽ നില്ക്കുന്നു. അവൻ ഇനി പോരിന്നു വരികയില്ല.' പാഞ്ചാലീപുത്രന്മാരും പിന്നെ, മത്തേഭങ്ങളും ധൃഷ്ടദ്യുമ്നൻ നില്ക്കുന്നിടത്തേക്കു ചെന്നു. പൊടിപടലമാകുന്ന മൂടലിൽപ്പെട്ടു കൗരവ്യനായ സഹദേവനും ഒറ്റയ്ക്ക് ധർമ്മരാജാവുള്ളേടത്തു ചെന്നു അവരൊക്കെ പോയതിന്നുശേഷം വീണ്ടും ശകുനി ക്രുദ്ധനായി പാർഷതസൈന്യത്തെ പാർശ്വത്തിൽ ചെന്നേറ്റ് ഹനിച്ചു ജീവൻ കളയുന്ന ബഹളമായ പോര് പിന്നേയും നടന്നു. തമ്മിൽ കൊല്ലുവാൻ മുതിരുന്ന രണ്ടു സൈന്യങ്ങളും തമ്മിൽ നോക്കി നൂറും ആയിരവും പാഞ്ഞേറ്റു. ലോകക്ഷയത്തിൽ വാളെടുത്ത് തല വീശി വിടുമ്പോൾ പനന്തേങ്ങ വീഴുന്നവിധം ഉച്ചത്തിലുള്ള ശബ്ദങ്ങളുണ്ടായി.

ശസ്ത്രമേന്തുന്ന കൈകളും, ഊരുക്കൾ വേർപെട്ട ദേഹങ്ങളും വീഴുമ്പോൾ ചടചട എന്ന ശബ്ദമുണ്ടായി. ഇതുകേട്ട് കാണികൾ രോമാഞ്ചംകൊണ്ടു. കൂർത്ത ശസ്ത്രങ്ങളാൽ ഭ്രാതൃപുത്രപിതൃക്കളെക്കൊന്ന് യോധർ മാംസത്തിനെത്തുന്ന പക്ഷികൾപോലെ പാഞ്ഞേറ്റു. അന്യോന്യം ചൊടിപൂണ്ട് ആഞ്ഞണഞ്ഞ് പരസ്പരം'ഞാൻ മുമ്പ് ഞാൻമുമ്പ്' എന്നവിധം തിക്കിത്തിരക്കി കണ്ടവരെയൊക്കെ ആരെന്നറിയാതെ കൊലചെയ്തു.

ഇരിപ്പിടംവിട്ട് ചത്ത അശ്വപ്പടയാളികൾ നൂറും ആയിരവും ഒന്നിച്ചലച്ചുവീണു. ഞെരുങ്ങി, പിടഞ്ഞ്, ഏറിപ്പായുന്ന അശ്വങ്ങളുടേയും, സന്നദ്ധരായി ആർത്തുകേറുന്ന ആൾക്കാരുടേയും, ശക്തി, ഋഷ്ടി, പ്രാസം എന്നിവയുടെ ഝണഝണല്ക്കാരഘോഷം പൊങ്ങി. ശത്രുക്കൾ മർമ്മം പിളർക്കുമ്പോൾ ഭയങ്കരമായ ശബ്ദകോലാഹലമുണ്ടായി. ഹേ രാജാവേ! ഇതെല്ലാം നിന്റെ ദുർന്നയത്തിന്റെ ഫലമാണ്.

ക്ഷീണിച്ച്, ദാഹിച്ച്, ചൊടിച്ച്, വാഹംതളർന്ന്, നിശിതശസ്ത്രംകൊണ്ടു മുറിവേറ്റ് പാഞ്ഞേറ്റ നിന്റെ ഭടന്മാർ ചോരയുടെ മണം ശ്വസിച്ച് തലയ്ക്കു മത്തുപിടിച്ച്, മൂഢരായിത്തീർന്നു. ചിലർ അടുക്കുന്ന ശത്രുക്കളേയും മിത്രങ്ങളേയും ഭേദംകൂടാതെ കൊന്നുമുടിച്ചു. ജയകാംക്ഷികളായ ക്ഷത്രിയൗഘത്തിന്റെ പ്രാണൻ നഷ്ടപ്പെട്ടു. ശരവർഷമേറ്റവർ നിലത്തുവീണു. കുറുക്കൻ, കഴുകൻ, ചെന്നായ എന്നിവയ്ക്ക് ആനന്ദം നല്കുന്ന ആ ദിവസം നിന്റെ മകൻ കണ്ടു നില്ക്കെ, ഘോരമായ സൈന്യക്ഷയമുണ്ടായി. ആളുകൾ, അശ്വങ്ങൾ എന്നിവയുടെ മൃതദേഹം കൊണ്ട് ഭൂമി മൂടി. ചോരനീരിൽ വിചിത്രമായ മട്ടിൽ ഭീരുഭീഷണമായവിധം വാൾ, പട്ടസം, ശൂലം ഇവയാൽ മുറിപ്പെട്ട് നിന്റെ ആൾക്കാരും പാണ്ഡവന്മാരും കേറിച്ചെന്നില്ല. പ്രാണൻ പോകുന്നതുവരെ ശക്തിക്കൊത്തവിധം പ്രഹരിച്ച യോധന്മാർ മുറിവേറ്റും, ചോര ഛർദ്ദിച്ചും നിലത്തുവീണു. ചിന്നിയ മുടിയോടുകൂടിയ ശിരസ്സുകൾ കൈയിലെടുത്ത് തലയില്ലാത്ത ഉടലുകൾ നില്ക്കുന്നു. ചോരയിൽ കുളിച്ച് വാൾ കൈയിലെടുത്ത് തലയില്ലാത്ത ഉടലുകൾ നില്ക്കുന്നു. ഇപ്രകാരം യുദ്ധത്തിലേറ്റ അനവധി ആളുകൾ കബന്ധങ്ങളായി നില്ക്കുന്നതു കാണപ്പെട്ടു. യോദ്ധാക്കൾ ചോരയുടെ ഗന്ധമേറ്റ് മനസ്സു ചടിച്ച് വിഷമിച്ചു.

ശബ്ദം അല്പമൊന്നമർന്നപ്പോൾ അല്പം ശേഷിച്ച അശ്വസൈന്യത്തോടുകൂടി ശകുനി പാണ്ഡവപ്പടയിൽ കയറി. ഉടനെ ജയകാംക്ഷികളായ പാണ്ഡവർ പാഞ്ഞണഞ്ഞു. ശസ്ത്രമേന്തിയ കാലാളുകളും, ആനക്കാരും സാദികളായ യോധന്മാരും കൂട്ടമിട്ട് അവനെ ചെന്നു വളഞ്ഞു. യുദ്ധക്കര കടക്കുവാൻ പല ശസ്ത്രങ്ങളും പ്രയോഗിച്ചു. നിന്റെ ആൾക്കാരെ ചുറ്റുമേറ്റു വള

ഞ്ഞതു കണ്ട് തേര്, ആന, കുതിര–സൈന്യങ്ങൾ പാണ്ഡുസേന യിൽ പാഞ്ഞുകേറി. ചില കാലാൾ കാലുകൊണ്ടും, മുഷ്ടി കൊണ്ടും പരസ്പരം ഹനിച്ചു. അടരിൽ ശസ്ത്രം തീർന്ന ശൂര ന്മാർ വീണു. തേരാൾ തേരിൽനിന്നു വീണു. കുംഭിമേൽനിന്ന് ആനക്കാരും, പുണ്യംതീർന്ന് വിമാനത്തിൽനിന്നു സിദ്ധർ എന്ന പോലെ, നിലത്തുവീണു. ഇപ്രകാരം കിണഞ്ഞു യുദ്ധംചെയ്ത് ഭടന്മാർ പരസ്പരം കൊന്നു. പിതൃഭ്രാതൃസ്നേഹിതന്മാരേയും, പുത്രന്മാരേയും തിരിച്ചറിയാനുള്ള പ്രജ്ഞയില്ലാതെ അവർ കൊന്നൊടുക്കി. ഇപ്രകാരം അതിരുകവിഞ്ഞവിധം വാൾ, കത്തി യമ്പ്, എന്നിവയെടുത്തുള്ള ദാരുണമായ പോരാട്ടം തകർത്തു.''

**24. സങ്കുലയുദ്ധം – അർജ്ജുനപരാക്രമം** – സഞ്ജ യൻ പറഞ്ഞു: ''ആ ശബ്ദകോലാഹലം തെല്ലൊന്ന് അമർന്ന പ്പോൾ, പാർത്ഥൻ പട മുടിച്ചപ്പോൾ, ശേഷിച്ച എഴുന്നൂറ് അശ്വ ങ്ങളോടുകൂടി ശകുനി പിന്മാറി. പടയിൽച്ചെന്നു വെമ്പലോടെ പറഞ്ഞു: 'ഹേ അരിന്ദമരേ, നിങ്ങൾ വീണ്ടും വീണ്ടും സസ ന്തോഷം പൊരുതുവിൻ!' അവൻ ക്ഷത്രിയയോധന്മാരോട് 'രാ ജാവ് എവിടെയെന്നു ചോദിച്ചു. ശകുനി ചോദിച്ചതുകേട്ട് അവർ പറഞ്ഞു: 'ഇതാ സൈന്യമദ്ധ്യത്തിൽ കൗരവ്യനായ മഹാരഥൻ നില്ക്കുന്നു. വെൺതിങ്കൾപ്രഭയോടുകൂടിയ വെൺകൊറ്റക്കുട നോക്കൂ! ചട്ടയിട്ട് രഥിമാർ അതാ സജ്ജരായി നില്ക്കുന്നു. പർജ്ജന്യനിനദംപോലെ ഘോഷം അവിടെനിന്നു കേൾക്കുന്നു. ഹേ, രാജാവേ, അങ്ങോട്ടു ചെല്ലുക. അവിടെ കൗരവ്യരാജാവി നെക്കാണാം' എന്ന് ആ ശൂരന്മാർ പറഞ്ഞപ്പോൾ, സൗബലനായ ശകുനി നിന്റെ മകൻ നില്ക്കുന്നിടത്തേക്കു ചെന്നു. പോരിൽപ്പി ന്തിരിയാത്ത വീരന്മാർ ചുറ്റും ചുഴന്ന ദുര്യോധനൻ തേർക്കൂട്ട ത്തിന്റെ നടുവിൽ നില്ക്കുന്നതായിക്കണ്ടു. നിന്റെ തേരാളികൾ ഹർഷിക്കുന്നവിധം, ശകുനി ദുര്യോധനനോട് താൻ പ്രഹൃഷ്ട നായിയെന്ന ഭാവത്തിൽ പറഞ്ഞു: 'ഹേ രാജാവേ, തേർക്കൂട്ടത്തെ ഭവാൻ ഹനിക്കുക. ഞാൻ അശ്വക്കൂട്ടത്തെ ജയിച്ചിരിക്കുന്നു. ജീവൻപോകാതെ യുദ്ധത്തിൽ യുധിഷ്ഠിരനെ ജയിക്കാൻ കഴി കയില്ല. പാണ്ഡവൻ കാക്കുന്ന ഈ തേർക്കൂട്ടത്തെ അവസാ നിപ്പിച്ചതിന്നുശേഷം ആനപ്പടയേയും, കാലാൾപ്പടയേയും ഒടു ക്കാം. മറ്റുള്ളവരേയും കൊല്ലാം.' അവന്റെ വാക്കു കേട്ട് ജയകാം ക്ഷികളായ നിന്റെ ആൾക്കാർ പാണ്ഡവപ്പടയോട് ഏറ്റം ഉത്സാ ഹഹർഷങ്ങളോടെ പാഞ്ഞടുത്തു. ആവനാഴികളുള്ള എല്ലാവരും വില്ലെടുത്തുലച്ച് സിംഹനാദം മുഴക്കി. ഉടനെ പിന്നെയും ചെറു ഞാണൊലിയുണ്ടായി. എയ്യുന്ന ഉഗ്രബാണങ്ങളുടെ ദാരുണമായ നിസ്വനമുണ്ടായി. വില്ലെടുത്തു പാഞ്ഞടുക്കുന്ന അവരെ നോക്കി ക്കണ്ട് ദേവകീപുത്രനോട് ധനഞ്ജയൻ പറഞ്ഞു: 'ഹേ, കേശ വാ, അശ്വങ്ങളെ വിടുക! കൂസാതെ സൈന്യസമുദ്രത്തിൽ കയ റുക. ഇന്നു കൂരമ്പെയ്ത് അരികളെ അവസാനിപ്പിക്കണം. ഇന്നേക്കു പതിനെട്ടു ദിവസമായി ഇപ്രകാരം എതിർത്ത് വലിയ യുദ്ധം നടക്കുന്നു ജനാർദ്ദനാ! ഈ വമ്പന്മാരുടെ അന്തമില്ലാതി രുന്ന വലിയ സൈന്യം പോരിൽ ക്ഷയിച്ചില്ലേ. ദൈവം യഥാവിധം ചെയ്യുന്നു. ധാർത്തരാഷ്ട്രപ്പട കടൽപോലെയുള്ളതാണ്. നമ്മോ ടേറ്റ് ആ കടൽ ഗോഷ്പദമായി ചുരുങ്ങിയിരിക്കുന്നു. അച്യുതാ! ഭീഷ്മൻ വീണപ്പോൾ സന്ധി നന്നായിരുന്നു. മഹാജളനായ ധാർത്തരാഷ്ട്രൻ അതു ചെയ്തില്ല. ആ ഭീഷ്മൻ ഹതനായി ഭൂമി യിൽ പതിച്ചപ്പോൾ ഞാൻ ഒരു കാരണവും കണ്ടില്ല, വീണ്ടും യുദ്ധം നടക്കുവാൻ. ജളാശയനായ ധാർത്തരാഷ്ട്രൻ മൂഢൻത ന്നെ. ശാന്തനവൻ വീണിട്ടും യുദ്ധം തുടർന്നവൻ ജളാശ യൻതന്നെ! ഉടനെ ബ്രഹ്മജ്ഞവരനായ ദ്രോണാചാര്യൻ മരിച്ച പ്പോൾ, കർണ്ണനും വികർണ്ണനും മരിച്ചപ്പോൾ, വൈശസം ശമി ക്കുകയുണ്ടായില്ല. സൈന്യം കുറച്ചു ശേഷിക്കെ മക്കളോടൊത്ത കർണ്ണൻ, നരവ്യാഘ്രൻ, പതിച്ചിട്ടും വൈശസം ശമിച്ചില്ല. ശ്രുതാ യുസ്സും, ജലസന്ധനും, ശ്രുതായുധനും മരിച്ചിട്ടും വൈശസം ശമി ച്ചില്ല. യജ്ഞകേതനൻ, ശല്യൻ, ശാലൻ വീരന്മാരായ ആവന്ത്യർ ഇവരൊക്കെ ചത്തിട്ടും ഹേ ജനാർദ്ദനാ, അവന്റെ വൈശസം ശമി ച്ചില്ല. ജയദ്രഥൻ, ഹലായുധനിശാടൻ, ബാൽഹീകബാൽഹീകി കൾ എന്നിവർ മരിച്ചിട്ടും അവന്റെ വൈശസം ശമിച്ചില്ല. പിന്നെ മാണ്ഡലികോർവ്വീശശൂരന്മാർ യുദ്ധത്തിൽ മരിച്ചിട്ടും അവന്റെ വൈശസം ശമിച്ചില്ല. ഭീമൻ അക്ഷൗഹിണിയെ കൊന്നതു കണ്ടിട്ടും മോഹംകൊണ്ടോ ലോഭംകൊണ്ടോ വൈശസം ശമി ച്ചില്ല.

കുലീനനായ രാജാവ്, വിശേഷാൽ കുരുവംശത്തിൽ പിറന്ന രാജാവ്, ദുര്യോധനനൊഴികെ മറ്റാര് പാർത്ഥനോട് വെറുതെ വൈരം പുലർത്തും? ഗുണം, ബലം, ശൗര്യം ഇവ ഏറിയവനോട് ഹിതാഹിതം അറിഞ്ഞ ഏതു മൂഢൻ പൊരുതും? ഹേ കൃഷ്ണാ! അവന്നു നീ ഹിതം പറഞ്ഞുകൊടുത്തു. എന്നിട്ടും അവന്ന് നല്ലതു തോന്നിയില്ല. പാണ്ഡവന്മാരുമായി ചേരുവാൻ അന്യൻ പറയുന്നത് അവൻ കേൾക്കുമോ? ശമത്തിൽ ഭീഷ്മദ്രോണന്മാ രേയും, വിദുരനേയും നിരസിച്ചുകളഞ്ഞ അവന്ന് പിന്നെ ഭേഷ ജമെവിടെ? വൃദ്ധനായ അച്ഛനെ മൗഢ്യത്താൽ നിരസിച്ചവനാ ണവൻ. ഹിതമിച്ഛിച്ചു പറഞ്ഞ അമ്മയേയും നിരസിച്ചവനാണ വൻ. അവൻ പിന്നെ ആരു പറയുന്നതു കേൾക്കും? കുലംമുടി ക്കുവാൻ തീർന്നവനാണ് അവൻ. അപ്രകാരമാണ് ഈ രാജാ വിന്റെ ചേഷ്ടയും നീതിയും കാണപ്പെടുന്നത്. അവൻ രാജ്യം നമുക്കു തരികയില്ലെന്നുള്ളതും തീർച്ചയാണ് അച്യുതാ! മഹാ ത്മാവായ വിദുരൻ പലവട്ടവും പറഞ്ഞു. ജീവിച്ചിരിക്കെ ധാർത്ത രാഷ്ട്രൻ രാജ്യഭാഗം തീർച്ചയായും തരികയില്ല. ധൃതരാഷ്ട്രന്ന് ജീവനുള്ള കാലത്ത് ഈ പാപി നിങ്ങളിൽ കുറ്റം ചെയ്യും; തീർച്ച യാണ് മാധവാ! യുദ്ധംകൂടാതെ ഈ ഇവനെ ജയിക്കുവാൻ സാദ്ധ്യമല്ല. ഇതൊക്കെ സത്യദർശനനായ വിദുരൻ എന്നോട് അന്നൊക്കെ പറഞ്ഞു. അതൊക്കെയിപ്പോൾ വെളിവായിവന്നു. ആ ദുരാത്മാവിന്റെ ഉദ്യമം മഹാത്മാവായ വിദുരൻ പറഞ്ഞവി ധംതന്നെ. ജാമദഗ്ന്യൻ ശരിക്കും പറഞ്ഞ പത്ഥ്യമായ വാക്കിനെ അവമാനിച്ച ദുർബുദ്ധി ദീർച്ചയായും നാശത്തിന്റെ മുമ്പിൽ കുടു ങ്ങും. സുയോധനൻ പിറന്ന അന്നു പല സിദ്ധരും പറഞ്ഞു, ഈ ദുഷ്ടൻമൂലം ക്ഷത്രിയന്മാർ നശിക്കുമെന്ന്. അവർ പറഞ്ഞത് ഇവിടെ ശരിയായി. ദുര്യോധനൻമൂലം രാജാക്കൾ നശിച്ചല്ലോ. പോരിൽ ഭടന്മാരെയെല്ലാം ഞാൻ കൊല്ലുന്നുണ്ട്. കൃഷ്ണാ, ക്ഷത്രിയന്മാർ ചത്തൊടുങ്ങി ശിബിരം ശൂന്യമാകുംവിധം ഞാൻ ഇന്നു പോരാടും. ആത്മനാശത്തിന്നു നമ്മോട് അവൻ പോരി ന്നിറങ്ങും. അവന്റെ വൈരമവസാനിക്കുന്നത് ഇന്നാണെന്നു ഞാൻ വിചാരിക്കുന്നു. ഹേ വാർഷ്ണേയാ, ഞാൻ സ്വബുദ്ധികൊ ണ്ടു വിചാരിച്ചതിൽ വിദുരന്റെ ചൊല്ലുകൊണ്ടും, ഈ ദുഷ്ടന്റെ ചേഷ്ടകൊണ്ടും, അതിന്ന് അവസാനിക്കുമെന്ന് ഊഹിക്കുന്നു. ഹേ വീരാ! ഭാരതപ്പടയിൽ ചെല്ലുക! ഞാൻ കൊല്ലുന്നതാണ് ആ ദുഷ്ടനായ ദുര്യോധനനേയും, അവന്റെ പടയേയും ഇന്ന് ധർമ്മ രാജാവിന്ന് ക്ഷേമം ഞാൻ വരുത്തുന്നതാണ്. ധാർത്തരാഷ്ട്രൻ കാൺകെത്തന്നെ ഈ ദുർബ്ബലമായ പട ഞാൻ അവസാനിപ്പി ക്കും.''

സഞ്ജയൻ പറഞ്ഞു: ''കടിഞ്ഞാൺ പിടിച്ചിരിക്കുന്ന കൃഷ്ണൻ, ജിഷ്ണു ഇപ്രകാരം പറഞ്ഞതുകേട്ടപ്പോൾ, പോരിൽ ശത്രുപ്പടയിലേക്കു കൂസാതെ കയറി. ഘോരമായ വില്ലാകുന്ന കാടുള്ളതായും, വേൽ മുള്ളുകൾ കലർന്നതായും, ഗദാപരിഘ മാർഗ്ഗാഢ്യമായും, രഥഗജവൃക്ഷങ്ങളുള്ളതായും, ആൾകുതിര വള്ളികളുള്ളതായും ദുർഘടമായുമിരിക്കുന്ന ദുർഗ്ഗത്തിൽക്കയ റുന്ന കീർത്തിമാനായ ഗോവിന്ദൻ കൊടിയാടുന്ന തേരുമായി ശോഭിച്ചു. പോരിൽ പാർത്ഥനെ വഹിക്കുന്ന ആ ശ്വേതാശ്വങ്ങൾ ദാശാർഹൻ ഓടിക്കുന്നത് ഏതു ദിക്കിൽനിന്നു നോക്കിയാലും കാണാമായിരുന്നു. പരന്തപനായ സവ്യസാചി പോർതുടങ്ങി. മഴ പെയ്യുന്ന കാറുപോലെ കൂരമ്പുചൊരിഞ്ഞു. ശരനിർഘോഷം പൊങ്ങി. സവ്യസാചി ശരംവിട്ട് പോരിൽ എയ്തുമുറിക്കുവാൻ തുടങ്ങിയപ്പോൾ ശരൗഘം ചട്ടയിൽ തങ്ങാതെ ചട്ടമുറിച്ച് ദേഹം തുളച്ച് ഭൂമിയിൽ ചെന്നുകയറി. ഇന്ദ്രാശനിപോലെ ഗാണ്ഡീവം തൂകുന്ന ശരങ്ങൾ, ആന, ആൾ, അശ്വനിര എന്നിവയിൽ പാഞ്ഞ ണഞ്ഞു. പോരിൽ പതംഗങ്ങൾപോലെ ഇരമ്പുന്ന അമ്പുകൾ

ചിന്നി. ഗാണ്ഡീവം വിട്ട ശരങ്ങൾകൊണ്ട് സർവ്വവും മൂടപ്പെട്ടു. ദിക്കും, വിദിക്കും, അടരിൽ അറിയാതായി. ഒക്കെയും പാർത്ഥന്റെ നാമമുള്ള അമ്പുകൾകൊണ്ട് നിറഞ്ഞു. പൊൻകെട്ടുമായി മെഴുക്കിട്ട് ഊട്ടിയ ശരങ്ങളാൽ തീക്കൊള്ളിയാൽ ആനകൾ എന്നപോലെ പാർത്ഥനാൽ ചുട്ടുപൊടിക്കപ്പെട്ട കൗരവ്യർ ശരങ്ങളേറ്റു തകർന്നു അമ്പും വില്ലുമേന്തിയ പാർത്ഥൻ അർക്കനെപ്പോലെ ജ്വലിച്ചു. അടരിൽ ഭടരെച്ചുട്ട് കത്തിക്കാളുന്ന തീക്കാടുപോലെ പാർത്ഥൻ പ്രശോഭിച്ചു.

ഉറങ്ങുന്ന വള്ളിമരങ്ങൾ നിറഞ്ഞ ശുഷ്കമായ അരണ്യം വനാന്തരത്തിൽ വന്യർവിട്ട അഗ്നിദേവൻ ചുട്ടെരിക്കുന്നവിധം, നാരാചാശുഗൗഘ പ്രതാപിയുടെ ശരാർച്ചിസ്സ്, ആ ഉച്ചാവചാത്യുഗ്ര പ്രതാപൻ അമർഷത്തോടെ നിന്റെ പുത്രന്റെ സൈന്യത്തെ കത്തിക്കാളി ചുട്ടു പൊട്ടിച്ചു. അവൻ തൂകുന്ന പൊന്നണിഞ്ഞ പ്രാണഹരങ്ങളായ ശരങ്ങൾ ചട്ടയിൽ തങ്ങിയില്ല. രണ്ടാമത് അവൻ ഒരാളിൽ അമ്പെയ്തുമില്ല. അശ്വത്തിലോ, ഗജത്തിലോ അതു വേണ്ടിവന്നില്ല.

അനേകരൂപത്തിലുള്ള സായകങ്ങൾ ചൊരിഞ്ഞു. തേർപ്പടയിൽ കടന്ന് തനിച്ച് നിന്റെ മകന്റെ സൈന്യത്തെ ദൈത്യപ്പടയെ വജ്രിയെന്നവിധം പാർത്ഥൻ മുടിച്ചുകളഞ്ഞു."

**25. ദുര്യോധനാപയാനം - ഭീമൻ ആനപ്പട മുടിക്കുന്നു - സാത്യകി സഞ്ജയനെ പിടികൂടുന്നു -** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ആ ശൂരന്മാർ കിണഞ്ഞ് പടവെട്ടുമ്പോൾ ഗാണ്ഡീവംകൊണ്ട് അർജ്ജുനൻ അവരുടെ സങ്കല്പങ്ങൾ പാഴിലാക്കുമാറ്, അസഹ്യമായ ഓജസ്സോടുകൂടിയതും ഇടിത്തീപോലെ വന്നലയ്ക്കുന്നതുമായ ശരങ്ങൾ, മഴക്കാർ മാരി ചൊരിയുന്നതുപോലെ വർഷിച്ചു. കിരീടി കൊന്നൊടുക്കുന്ന ആ സൈന്യം നിന്റെ മകൻ കണ്ടുനില്ക്കെത്തന്നെ പാഞ്ഞോടിക്കളഞ്ഞു. പിതൃഭ്രാതൃസോദരന്മാരെ യുദ്ധക്കളത്തിൽ വിട്ട് പ്രാണരക്ഷാർത്ഥം ചിലർ ഓടുമ്പോൾ, അശ്വങ്ങൾ ചത്തവരും, തേർ തകർന്നവരും, സൂതൻ ചത്തവരുമായ വേറെ യോദ്ധാക്കളും ഓടുവാൻ തുടങ്ങി. ചിലരുടെ ഈഷായുഗാക്ഷചക്രങ്ങളും അറ്റുപോയി. ചിലരുടെ അമ്പുകൾ ഒടുങ്ങി. ചിലർ അമ്പേറ്റ് ആർത്തരായിത്തീർന്നു. അക്ഷതന്മാരായ ചിലരും മുൻപറഞ്ഞവരോടൊപ്പം ഭയചകിതരായി ഓടിത്തുടങ്ങി. ഹതവാഹരായ ചിലർ മക്കളെപ്പിടിച്ച് ഓടി. ചിലർ തുണക്കാരെ വിളിച്ചു. ബന്ധുക്കളെ ചിലർ വിളിച്ചു. ഭ്രാതൃസംബന്ധികളെ ചിലർ വിളിച്ചു. ചിലർ അങ്ങുമിങ്ങും നില്ക്കക്കള്ളിയില്ലാതെ ഓടി. മഹാരഥന്മാർ ഭയങ്കരമായ എയ്ത്തേറ്റ് മോഹാലസ്യപ്പെട്ടു. പാർത്ഥബാണങ്ങളേറ്റവരുടെ ഇരമ്പൽ പൊങ്ങി. അവരെ ചിലർ തെല്ലിടതേരേറ്റി അശ്വസിപ്പിച്ചു. ശ്രമവും തൃഷ്ണയും തീർത്ത് വീണ്ടും പോരിന്നിറങ്ങി. പോരിന്നിറങ്ങിയ അവർ അവരെവിട്ട് ഓടി. നിന്റെ പുത്രന്റെ കല്പന അനുസരിക്കുന്ന ചിലർ വെള്ളം കുടിച്ച് വാഹങ്ങൾക്ക് ആശ്വാസം നൽകി, മെയ്ച്ചട്ടയിട്ട് ഇറങ്ങി. മറ്റുചിലർ ഭ്രാതാക്കളെ കൈനിലചേർത്താശ്വസിപ്പിച്ചു. ചിലർ പുത്രന്മാരേയും ചിലർ പിതാക്കന്മാരേയും പോരിന്നിറക്കി. മുഖ്യമായ മട്ടിൽ ചിലർ തേരൊരുക്കി പാണ്ഡവപ്പടയിൽ കയറി പിന്നേയും പോരിന്നൊരുങ്ങി. ആ ശൂരന്മാർ കിങ്ങിണിജാലച്ഛന്നരായി ശോഭനേടി. മുപ്പാര് വെല്ലുവാൻ ഒരുങ്ങിയ ദേവദാനവന്മാർപോലെ സന്നദ്ധരായി. പൊന്നണിഞ്ഞ തേരുമായി ചിലർ ചെന്നുകയറി, പാണ്ഡവപ്പടയിൽ കടന്ന്, ധൃഷ്ടദ്യുമ്നനുമായി പൊരുതി. പാഞ്ചാലപുത്രനായ ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിയും, ശതാനീകനും, നകുലപുത്രനും തേർക്കൂട്ടത്തോടെതിർത്തു. പെരുംപടയോടൊത്ത ധൃഷ്ടദ്യുമ്നൻ ഏറ്റം വാശിയോടുകൂടി നിന്റെ കൂട്ടരിൽ ഏറ്റുകയറി. വന്നെത്തുന്ന അവന്റെ നേരെ നിന്റെ പുത്രൻ അനേകം ശരങ്ങളെയ്തു. ഹേ രാജാവേ, ധൃഷ്ടദ്യുമ്നൻ നിന്റെ പുത്രനാൽ കൈക്കും മാറത്തും നാരാചം എയ്യപ്പെട്ടു. എയ്ത്തേറ്റ ആ ധനുർദ്ധരൻ തോത്രത്താൽ ആനയെന്നപോലെ നടുങ്ങി. അമ്പെയ്ത് അവന്റെ നാലശ്വങ്ങളേയും കൊന്നു. അവന്റെ സൂതൻ തല ഭല്ലംകൊണ്ട് എയ്തുവീഴ്ത്തി. ഉടനെ ദുര്യോധന രാജാവ് കുതിരപ്പുറത്തുകയറി പിന്മാറി. വിക്രമംകെട്ട തന്റെ സൈന്യത്തെക്കണ്ട് ശക്തനായ നിന്റെ പുത്രൻ സൗബലന്റെ സമീപത്തെത്തി. രഥങ്ങൾ ഉടഞ്ഞപ്പോൾ മുവ്വായിരം ആനകളെ വിട്ട് പാണ്ഡവന്മാരെ അഞ്ചു പേരേയും വളഞ്ഞു. പോരിൽ ആനപ്പടയാൽ വളയപ്പെട്ട അഞ്ചുപേരും മേഘം ചുഴന്ന ഗ്രഹങ്ങൾപോലെ ശോഭിച്ചു. ഉടനെ മഹാഭുജനായ പാർത്ഥൻ തോരോടിച്ചു പുറപ്പെട്ടു. ചുറ്റും കുന്നുകൾപോലെ കുംഭീന്ദ്രനാൽ വളയപ്പെട്ട അവൻ ആ ഗജസൈന്യത്തെ തീക്ഷ്ണമായ നാരാചങ്ങൾ പ്രയോഗിച്ചു കൊന്നൊടുക്കി. ഒറ്റ അമ്പുകൊണ്ട് കൂറ്റന്മാരായ ആനകളെ സവ്യസാചി പിളരുന്നതും അവ വീഴുന്നതും അത്ഭുതമായി കാണപ്പെട്ടു. മത്തഗജോപമനായ ഭീമൻ ആ കുംഭികളെക്കണ്ട് ശക്തമായ കൈയിൽ ഗദയുമായി പാഞ്ഞടുത്തു. ഉടനെ തേരുവിട്ട് ഓടി ദണ്ഡേന്തുന്ന അന്തകനെപ്പോലെ ഗദയും കൈയിലേന്തി അവൻ നിന്നു. നിന്റെ സൈന്യങ്ങൾ ത്രസിച്ച് മലമൂത്രങ്ങൾ ഒഴുക്കി. ഭീമൻ ഗദയെടുത്തപ്പോൾ സൈന്യമൊക്കെ ഉഴന്നു. ഗദയാൽ ഭീമൻ മസ്തകം തകർത്ത് ആനകളെ വീഴ്ത്തിത്തുടങ്ങിയപ്പോൾ കുന്നൊക്കുന്ന ആനകൾ വിരണ്ട് ഓടിത്തുടങ്ങി. ഭീമന്റെ ഗദയേറ്റ് ഓടുന്ന ഗജങ്ങൾ ആർത്തസ്വരത്തോടെ ചിറകറ്റ അദ്രികൾപോലെ വീണു. ഇതു കണ്ട് യോദ്ധാക്കൾ ഏറ്റം ത്രസിച്ചു. ക്രുദ്ധനായ ധർമ്മപുത്രനും, മാദ്രീപുത്രന്മാരും കഴുച്ചിറകുവെച്ച ശരങ്ങൾ പ്രയോഗിച്ച് ആനപ്പടയാളികളെ വീഴ്ത്തി. ധൃഷ്ടദ്യുമ്നൻ ദുര്യോധനനെ തോല്പിച്ചു. അവൻ ഉടനെ കുതിരപ്പുറത്തുകയറി പിന്മാറി. പാണ്ഡവരെ ആനക്കൂട്ടം വളഞ്ഞതുകണ്ട് പ്രഭദ്രകനോടുകൂടിയ ധൃഷ്ടദ്യുമ്നൻ ഗജവധത്തിന്നായി എത്തി. തേർക്കൂട്ടത്തിൽ ദുര്യോധനനെ കാണാതെ അശ്വത്ഥാമാവും, കൃപനും, കൃതവർമ്മാവും ക്ഷത്രിയന്മാരോട് രാജാവ് എവിടെപ്പോയി എന്ന് അന്വേഷിച്ചു. ജനക്ഷയം നടക്കുമ്പോൾ രാജാവിനെ കാണാതെ നിന്റെ മകൻ ഹതനായെന്ന് മഹാരഥന്മാർ ചിന്തിച്ചു. മുഖം വാടി 'ദുര്യോധനൻ എവിടെ? ദുര്യോധനൻ എവിടെ?' എന്ന് യോദ്ധാക്കളോടു ചോദിച്ചു. ചിലർ പറഞ്ഞു, സൂതൻ ചത്തപ്പോൾ സൗബലന്റെ അടുത്തേക്കു പോയി എന്ന്. വേറെചില മുറിവേറ്റ യോദ്ധാക്കൾ പറഞ്ഞു. 'ദുര്യോധനൻ എന്തുവേണം? ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ! പോയി കണ്ടുകൊള്ളുവാൻ! എല്ലാവരും ഒത്ത് പൊരുതുവിൻ. രാജാവ് എന്തു ചെയ്യുവാൻ.' മിക്ക ബന്ധുക്കളും ചത്ത, മുറിവേറ്റ ക്ഷത്രിയന്മാർ ശരപീഡസഹിച്ച് അവ്യക്തമായി ഇപ്രകാരം പറഞ്ഞു:

'നമ്മെ ചുറ്റും വളഞ്ഞ ഈ സൈന്യം ഒട്ടുക്കും കൊല്ലണം. ഗജങ്ങളെയൊക്കെ പാണ്ഡവന്മാർ കൊന്ന് എത്തിയിരിക്കുന്നു.' അവർ പറയുന്നതുകേട്ട് ശക്തിമാനായ അശ്വത്ഥാമാവ് പാഞ്ചാലരാജാവിന്റെ സുദുസ്സഹമായ പട പിളർന്ന്, കൃപനും, കൃതവർമ്മാവും കൂടി ശകുനിയുള്ള ഇടം നോക്കി, ദൃഢധന്വികളായ ആ ശൂരന്മാർ പോയി. അവർ പോയപ്പോൾ ധൃഷ്ടദ്യുമ്നൻ തുടങ്ങിയവരും പാണ്ഡവന്മാരുംകൂടി നിന്റെ ആൾക്കാരെക്കൊന്ന് അടുത്തുതുടങ്ങി.

വീരന്മാരും, വിക്രമികളും ഹർഷംപൂണ്ടവരുമായ ആ രഥിശ്രേഷ്ഠന്മാർ അടുത്തുവന്നതായി കണ്ടപ്പോൾ ജീവനിൽ കൊതികെട്ട് ഭവാന്റെ യോദ്ധാക്കൾ വിവർണ്ണമുഖരായിത്തീർന്നു. ബലം കെട്ട അവരെ ചുറ്റും വളഞ്ഞുകണ്ടപ്പോൾ ഈ ദ്വ്യംഗമായ ബലത്തോടുകൂടി ഞാൻ ജീവനിൽ കൊതി ഉപേക്ഷിച്ചു. ഞാൻ അഞ്ചാമനായവിധം പാഞ്ചലപ്പടയോട് ഏറ്റു. ശാരദ്വതൻ നില്ക്കുന്നദിക്കിൽ പടനിറുത്തി. ഞങ്ങൾ ജിഷ്ണുവിന്റെ ശരത്താൽ പീഡിതരായി പൊരുതി. സൈന്യത്തോടെയെത്തുന്ന പാർഷതനോട് അവിടെ ഭയങ്കരമായ പോരാട്ടം നടന്നു. അവൻ തോല്പിച്ച ഞങ്ങളെല്ലാം പോര് വിട്ടു പിൻവാങ്ങി. അപ്പോൾ രഥിശ്രേഷ്ഠനായ ശൈനേയൻ അണയുന്നതായിക്കണ്ടു. നാനൂറു തേരുമായി ആ വീരൻ പോരിൽ എന്റെ നേർക്കു പാഞ്ഞു. ശ്രാന്തവാഹനനായ ധൃഷ്ടദ്യുമ്നനെ വിട്ടൊഴിഞ്ഞ ഞാൻ നരകത്തിൽ പാപിപോലെ മാധവസേനയിൽപ്പെട്ടു. അവിടെ മുഹൂർത്തസമയം അതിദാരുണമായ പോരാട്ടം നടന്നു. ആ മഹാബാഹുവായ

ശൈനേയൻ എന്റെ കോപ്പുകളൊക്കെ തകർത്തു. മൂർച്ഛിച്ചു നില ത്തുവീണ എന്നെ ജീവനോടെ പിടിച്ചു. അപ്പോഴേക്കും മുഹൂർത്തസമയംകൊണ്ട് ആനപ്പട മുടിഞ്ഞുപോയി. ഭീമന്റെ ഗദയാലും, പാർത്ഥന്റെ നാരാചനിരയാലും ഗജങ്ങളൊക്കെ ചത്തൊടുങ്ങി. കുന്നുപോലെ ചുറ്റും ചത്തുവീണ ഗജ ങ്ങൾകൊണ്ട് പാണ്ഡവന്മാരുടെ മാർഗ്ഗം എളുപ്പമുള്ളതല്ലാത്ത തായിത്തീർന്നു. മഹാബലനായ ഭീമൻ രഥമാർഗ്ഗങ്ങൾ ഉണ്ടാക്കി. ഗജങ്ങളെ ഭീമൻ വലിച്ചുനീക്കി. അശ്വത്ഥാമാവും, കൃപനും, സാത്വതനായ കൃതവർമ്മനും തേർക്കൂട്ടത്തിൽ ദുര്യോധനനെ കാണാതെ തിരിഞ്ഞുപോയി. പാഞ്ചാല്യനെവിട്ട് ശകുനിയു ള്ളിടം നോക്കിപ്പോയി. അവർ ജനക്ഷയത്തിൽ നൃപനെക്കാ ണാതെ ഉദ്വേഗത്തോടേ രഥം ഓടിച്ചു."

**26. ഏകാദശധാർത്തരാഷ്ട്രവധം - ദുർമ്മർഷണൻ തുടങ്ങിയ പതിനൊന്ന് ധാർത്തരാഷ്ട്രന്മാരേയും അനവധി കൗരവഭടന്മാരേയും ഭീമൻ വധിക്കുന്നു.**

സഞ്ജയൻ പറഞ്ഞു: "ഹേ ഭാരതാ! പാണ്ഡുപുത്രൻ ഗജാ നീകം മുടിച്ചപ്പോൾ, ബലത്തെ ഭീമൻ കൊന്നൊടുക്കുമ്പോൾ, ഹർഷംകൊണ്ടു ചിരിക്കുന്ന ഭീമനെ കണ്ട്, ദണ്ഡേന്തി ക്രോധ മാർന്ന അന്തകനെപ്പോലെ പ്രാണഹാരിയായി നില്ക്കുന്ന ഭീമ നെക്കണ്ട് ദുര്യോധനനെ കാണാതെ ഉഴന്ന നിന്റെ പുത്രന്മാർ സോദരന്മാരൊത്തുചേർന്ന് അവനോട് പാഞ്ഞേറ്റു. ദുർമ്മർഷ ണൻ, ശ്രുതാന്തൻ, ജൈത്രൻ, ഭൂരിബലൻ, രവി, ഹരിഹാ, ദുർവ്വി ഷഹൻ, ജയത്സേനൻ, സുജാതൻ, ദുർവ്വിമോചനൻ, ദുഷ്പ്ര ധർഷൻ, മഹാബാഹു, ശ്രുതർവ്വാവ് ഇവരൊക്കെ യുദ്ധകോവി ദന്മാരാണ്. നിന്റെ പുത്രരായ ഇവരെല്ലാവരും ഒത്തുകൂടി ഭീമനെ സർവ്വഭാഗവും പാഞ്ഞടുത്ത് വളഞ്ഞു. ഉടനെ തന്റെ തേരിൽ ഇരുന്ന് ഭീമൻ നിന്റെ മക്കളുടെ മർമ്മങ്ങൾ നോക്കി കൂരമ്പുതു കി. വൻപോരിൽ ഭീമൻ ചിന്നിച്ച നിന്റെ മക്കൾ കാട്ടിൽനിന്ന് ആനയെപ്പോലെ ഭീമനെ കൊണ്ടുപോയി. ഭീമൻ ചൊടിച്ച് പോരിൽ ദുർമ്മർഷണന്റെ ശിരസ്സ് കത്തിയമ്പെയ്ത് അറുത്തു വീഴ്ത്തി. പട പിളർക്കുന്ന മറ്റ് ഭല്ലംകൊണ്ട് തേരാളിയായ നിന്റെ പുത്രൻ ശ്രുതാന്തനെ കൊന്നു. ജയത്സേനനെ നാരാചം ചിരി ച്ചെയ്ത് തേർത്തട്ടിൽനിന്ന് വീഴ്ത്തി. തേർവിട്ട് നിലത്തുവീണു അവൻ മൃതിയടഞ്ഞു. നിന്റെ പുത്രനായ ശ്രുതർവ്വാവ് ചൊടിച്ച് ഭീമനെ എയ്തു. നൂറുശരങ്ങൾ അവൻ ഭീമന്റെ നേരെ പ്രയോ ഗിച്ചു. ഭീമൻ പോരിൽ ചൊടിച്ച് ജൈത്രൻ, ഭൂരിബലൻ, രവി ഈ മൂന്നുപേരെ വിഷാഗ്നിതുല്യമായ മൂന്നുഗ്രബാണങ്ങൾ എയ്തു. ആ മഹാരഥന്മാർ തേർവിട്ട് ധരിത്രിയിൽ ചത്തുവീണു. വസന്ത ത്തിൽ മുറിച്ചിട്ട മുരുക്കുപോലെ നിലം പതിച്ചു. ദുർവ്വിമോചനനെ ഒറ്റയ്ക്ക് മൃത്യുവിന്നയച്ചു. ആ തേരാളിപ്രവരൻ തേർവിട്ട് മരിച്ച് കാറ്റേറ്റൊടിഞ്ഞ ഗിരികൂടസ്ഥവൃക്ഷംപോലെ വീണു. ദുഷ്പ്ര ധർഷൻ, സുജാതൻ എന്നീ രണ്ടു മക്കളേയും ഓരോരുത്തരെ യായി രണ്ടമ്പുകൾ വീതം എയ്ത് ചമൂമുഖത്തിൽവെച്ചു കൊന്നു. അമ്പേറ്റു മെയ് മുറിഞ്ഞ് രഥോത്തമന്മാർ വീണു. പിന്നെ നിന്റെ മക്കളിൽ ഒരുവനായ ദുർവ്വിഷഹൻ പാഞ്ഞെത്തുന്നതു കണ്ട് ഭല്ലം കൊണ്ടെയ്ത് മാരുതി കൊന്നു. അവൻ പല ധനുർദ്ധര ന്മാരും കാൺകെ ചത്ത് തേർത്തട്ടിൽനിന്നു വീണു. പോരിൽ പല ഭ്രാതാക്കളെ ഒരേ ഒരാൾ കൊല്ലുന്നതുകണ്ട് അമർഷിയായ ശ്രുതർവ്വാവ് ഭീമനോട് പാഞ്ഞേറ്റു. പൊന്നണിഞ്ഞ വില്ലിട്ടുലച്ച് അവൻ വിഷാഗ്നിപോലുള്ള വളരെ വിശിഖങ്ങൾ ചൊരിഞ്ഞു. അവൻ ഭീമന്റെ വില്ല് അറുത്തുവീഴ്ത്തി. വില്ലറ്റ അവനെ ഇരുപതു ശരങ്ങൾ എയ്തു. ഉടനെ മഹാരഥനായ ഭീമസേനൻ മറ്റൊരു വില്ലെടുത്ത് നിന്റെ മകന്റെ നേരെ ശരവർഷം ചൊരിഞ്ഞ് 'നില്ക്കൂ! നില്ക്കൂ!' എന്നു വിളിച്ചു പറഞ്ഞു. അവർ ചിത്രാകാ രവും ഭയങ്കരവുമായ പോരാട്ടം തുടർന്നു. പണ്ട് ജംഭനും ശക്ര നും തമ്മിൽ പോരാടിയപോലെ ഭയങ്കരമായി പോരാടി. യമദണ്ഡോഗ്രവും നിശിതവുമായ ശരങ്ങൾ അവർ വിട്ട് ഭൂമിയും ആകാശവും മൂടി. ശ്രുതർവ്വാവ് ചൊടിച്ചു വില്ലെടുത്ത് ഭീമന്റെ കൈക്കും മാറത്തും ശരങ്ങൾ ആഴ്ത്തി. വില്ലാളിയായ നിന്റെ പുത്രൻ ആഞ്ഞുവിട്ട ശരംഏറ്റ് ഭീമൻ വാവുന്നാൾ കടലെന്ന വിധം കോപിച്ചു. രോഷാവേശംകൊണ്ട ഭീമൻ നിന്റെ പുത്രന്റെ സൂതനെയും നാലശ്വങ്ങളെയും കാലപുരിയിലേക്ക് എയ്തെത്തി ച്ചു. തേർപോയ അവനെക്കണ്ട് ശരങ്ങൾ വിട്ടു. തേർപോയ ശ്രുതർവ്വാവ് ഖൾഗവും ചർമ്മവുമെടുത്തു. ഭാനുമൽശ്ശതചന്ദ്രം, വാൾ ഇവയേന്തുന്ന അവന്റെ ശിരസ്സ് കത്തിയമ്പെയ്ത് ദേഹ ത്തിൽനിന്നു വേർപെടുത്തി വീഴ്ത്തി. ക്ഷുരപ്രംകൊണ്ടു തല തെറിച്ച ആ വമ്പന്റെ ദേഹം തേർത്തട്ടിൽനിന്നു വീണു. ആ വീരൻ വീണപ്പോൾ ഭൂമി കമ്പിച്ചു. നിന്റെ ആൾക്കാർ ഭയപ്പെട്ട് ഭീമനെ കൊല്ലുവാൻ പാഞ്ഞുകയറി. ചത്തു ശേഷിച്ച സൈന്യ സമുദ്രത്തിന്റെ ഉള്ളിൽനിന്ന് അവർ ഏറ്റപ്പോൾ പ്രതാപവാനായ ഭീമസേനൻ സന്നദ്ധനായി എതിർത്തേറ്റു. അവർ അവനെച്ചെന്നു ചുറ്റും വളഞ്ഞു. നിന്റെ ആൾക്കാർ വളയുന്ന ഭീമൻ കൂർത്തു മൂർത്ത ശരങ്ങൾകൊണ്ട് ശക്രൻ ദൈത്യരെയെന്നവിധം പീഡി പ്പിച്ചു. അഞ്ഞൂറോളം അവരുരഥധീന്ദ്രന്മാരെ ഉടനെ കൊന്നു. പോരിൽ എഴുന്നൂറു ഗജസൈന്യത്തേയും കൊന്നു. പതിനായിരം കാലാൾപ്പടയെ അമ്പെയ്തു കൊന്നു. എണ്ണൂറശ്വങ്ങളേയും കൊന്ന് പാണ്ഡവൻ പ്രശോഭിച്ചു. പോരിൽ കുന്തീപുത്രനായ ഭീമൻ നിന്റെ മക്കളെ കൊന്ന് പ്രഭോ! അവൻ കൃതാർത്ഥനായി എന്നോർത്തു. ജയം സഫലമായി എന്നും വിചാരിച്ചു നിന്റെ ആൾക്കാരെ കൊന്ന് ഇപ്രകാരം പൊരുതുന്ന അവനെ അപ്പോൾ നോക്കുവാൻപോലും നിന്റെ സൈന്യങ്ങൾ നിനച്ചില്ല. കുരുക്കളെ മിക്കവാറും പായിച്ച്, ആൾക്കാരെ കൊന്നൊടുക്കി. കൈകൊട്ടി ആനകൾക്കു ഭയവും വിറയലുമുണ്ടാക്കുന്നവിധം ആഹ്ലാദിച്ചു. മിക്കതും യോദ്ധാക്കൾ ചത്ത നിന്റെ സൈന്യം ഹേ രാജാവേ! അല്പമായി അവശേഷിച്ച് അവർ ദയനീയമായ നിലയിൽ നിരാശരായി."

**27. സുശർമ്മവധം -** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, നിന്റെ പുത്രൻ ദുര്യോധനനും, സുദർശനും കുതിരപ്പടയിൽ ചത്തുശേഷിച്ചു. വാജിമദ്ധ്യത്തിൽ ദുര്യോധനനെക്കണ്ട് ഫൽഗു നനോട് കൃഷ്ണൻ പറഞ്ഞു. 'ശത്രുക്കൾ മിക്കതും ചത്തു. ജ്ഞാതികൾക്ക് രക്ഷയും ഒത്തു. പോരിൽ സഞ്ജയനേയും കൊണ്ട് ശിനിപുംഗവൻ എത്തിയിരിക്കുന്നു. ഹേ ഭാരതാ! നകു ലനും സഹദേവനും ക്ഷീണിച്ചു. ദുഷ്ടരായ ധാർത്തരാഷ്ട്രരോട് ഏറ്റെതിർത്ത് അവർ വശംകെട്ടിരിക്കുന്നു. ദുര്യോധനനെ വിട്ട് ഇവർ മൂന്നുപേർ നില്ക്കുന്നുണ്ട്. കൃപനും, കൃതവർമ്മാവും, ദ്രോണപുത്രനും മാത്രം. ഇതാ പാഞ്ചാലപുത്രൻ ശ്രീ വളർന്ന വനായി നില്ക്കുന്നു. ആ പ്രഭകരോടുകൂടി ദുര്യോധനപ്പട മുടിച്ച വീരൻ! ഇതാ ദുര്യോധനൻ വാജിമദ്ധ്യത്തിൽ നില്ക്കുന്നു. അവൻ കുടപിടിച്ചു വീണ്ടും എതിർവ്യൂഹം കെട്ടി പോർക്കള ത്തിൽ നമ്മോട് പോരാടുവാൻ ചിന്തിച്ചുനിന്നു നോക്കുന്നു. നിശിതബാണമെയ്ത് അവനെ കൊന്നാൽ ഭവാൻ കൃതകൃത്യ നായി എന്നു പറയാം. ആനപ്പട മുടിച്ച് അങ്ങുനിന്ന് അരിന്ദമർ അണഞ്ഞതായി ഇവർ കണ്ടു. ഓടുന്നതിന്നു മുമ്പെ ഭവാൻ ദുര്യോധനനെ വീഴ്ത്തുക. ഉടൻ വരിക. ഒരാൾ പാഞ്ചാലസന്നി ധിയിൽ പോകുക. പരിശ്രാന്തബലനും പാപിയുമായ ഇവൻ വിട്ടു പോകരുത്. പോരിൽ നിന്റെ ബലത്തെ മുക്കാലും ധൃതരാ ഷ്ട്രജൻ മുടിച്ചു. പാണ്ഡവർ തോറ്റു എന്നു വിചാരിച്ച് ഇവൻ മഹാരൂപം ധരിക്കുകയാണ്. പാണ്ഡവന്മാർ വൻപടയെ കൊന്ന് അർദ്ദിപ്പിക്കുന്നതറിഞ്ഞ് അവൻ ആത്മവധത്തിന്ന് തീർച്ചയായും എത്തും."

കൃഷ്ണൻ പറഞ്ഞതു കേട്ട് അർജ്ജുനൻ പറഞ്ഞു: 'ധാർത്തരാഷ്ട്രന്മാരെയൊക്കെ മാരുതി കൊന്നു. ഈ നില്ക്കുന്ന രണ്ടുപേർ മാത്രമേ ബാക്കിയുള്ളൂ. അവരും ഉടനെ ഇല്ലാതാകും. ഭീഷ്മൻ വീണു, ദ്രോണർ പോയി, വൈകർത്തന നായ വൃഷൻ ചത്തു. മദ്രേശനായ ശല്യൻ മരിച്ചു. ജയദ്രഥൻ തീർന്നു. അഞ്ഞൂറു കുതിരകൾ ശേഷിക്കുന്നു. അതു മാത്രമേ ശകുനിക്കുള്ളൂ. ഇരുന്നൂറു തേരുമുണ്ട് ബാക്കി. പിന്നെ കുംഭികൾ ഇരുന്നൂറും മൂവായിരം കാലാളുമുണ്ട്. അശ്വത്ഥാമാവും കൃപനും

ത്രിഗർത്തനും ഉലൂകനും ശകുനിയും കൃതവർമ്മാവും ഹേ മാധവാ! ഈ സൈന്യവും മാത്രമേ ബാക്കിയുള്ളൂ. കാല നിൽനിന്ന് തീർച്ചയായും ആർക്കും ഒഴിയുവാൻ കഴികയില്ല. നോക്കൂ! സൈന്യങ്ങൾ ചത്തിട്ടും സുയോധനൻ നില്ക്കുന്നതു കണ്ടില്ലേ? ഇന്ന് ഈ പകൽ വിദ്വേഷിയായ ആ മഹാരാജാവ് ഹത നാകും. വിദ്വേഷികളിൽ ആരേയും ഞാൻ വിട്ടൊഴിക്കുന്നതല്ല. ഹേ കൃഷ്ണാ! യുദ്ധോല്ക്കടന്മാരായ പോർവിടാത്ത കൂട്ടരെ ഞാൻ ഇന്നേവരെയും, അമാനുഷരായാലും കൊന്നിട്ടുണ്ട്. ചൊടിച്ച് ഇന്നു ഞാൻ രാജാവിന്റെ ദീർഘമായ ജാഗരം (ഉറക്ക മില്ലായ്മ) പോക്കും. ഗാന്ധാരനെ പോരിൽ കൂരമ്പെയ്തു മുറിച്ച് അവസാനിപ്പിക്കും. ചതിയാൽ ഏതേതു രത്നം ദുഷ്ടനായ സൗബലൻ സഭയിൽവെച്ച് ചൂതിൽ നേടിയോ, അവ വീണ്ടും ഞാൻ ഹരിക്കും. ഇന്ന് നാഗപുരസ്ത്രീകൾക്കെല്ലാവർക്കും അത റിയാറാകും. പോരിൽ ഭർത്താക്കന്മാരേയും പുത്രന്മാരേയും പാണ്ഡവന്മാർ ഹനിച്ചതായി അവർ അറിയും. ഇന്ന് ഈ കർമ്മം സർവ്വതും അവസാനിക്കും. ഇന്ന് ദുര്യോധനൻ ദീപ്തമായ ശ്രീയും പ്രാണങ്ങളും വിടും. ഹേ കൃഷ്ണാ! എന്റെ പോരിൽ നിന്നു പേടിച്ച് അവൻ ഓടിപ്പോകാതിരിക്കുകയാണെങ്കിൽ, ഹേ വാർഷ്ണേയാ! മൂഢനായ ധാർത്തരാഷ്ട്രൻ ചത്തെന്നു വിചാരിക്കുക. ഇന്ന് എന്റെ ഞാണൊലിയെ ഈ അശ്വപ്പട സഹിക്കുവാൻ മതിയാകുന്നതല്ല. നാം പോവുക! ഞാൻ കൊന്നൊടുക്കിക്കൊള്ളാം' എന്ന് ധീരനായ പാണ്ഡുപുത്രൻ പറഞ്ഞപ്പോൾ കൃഷ്ണൻ ദുര്യോധനബലം നോക്കി അശ്വങ്ങളെ ഓടിച്ചു. ആ സൈന്യം കണ്ട് മൂന്നു മഹാരഥർ സന്നദ്ധരായി. അവർ ഭീമസേനനും അർജ്ജുനനും സഹദേവനുമായിരുന്നു. അവർ സിംഹനാദത്തോടുകൂടെ ദുര്യോധനവധത്തിന്നു സന്നദ്ധരായി ചെന്നു.

അവരെല്ലാവരും ഒത്തുകൂടി വില്ലേന്തി പാഞ്ഞെതിർത്തപ്പോൾ കൊല്ലാനെത്തുന്ന പാണ്ഡവരെ എതിർത്ത് സൗബലൻ ഏറ്റു. ഭീമസേനന്റെ നേർക്ക് നിന്റെ പുത്രനായ സുദർശനൻ ഏറ്റു. സുശർമ്മാവ് ശകുനിയും കിരീടിയുമായി പോരാടി. അശ്വാരൂഢനായ നിന്റെ പുത്രൻ സഹദേവനുമായി എതിർത്തു. ഉടനെ നിന്റെ പുത്രൻ വേഗത്തിൽ കിണഞ്ഞ് പ്രാസംകൊണ്ട് സഹദേവന്റെ ശിരസ്സിൽ പ്രഹരിച്ചു. നിന്റെ പുത്രൻ പ്രഹരിച്ച സഹദേവൻ തേരിലിരുന്നുപോയി. സർവ്വാംഗം ചോരയണിഞ്ഞ് സർപ്പത്തെപ്പോലെ ചീറ്റി ഉടനെ ബോധംവീണു ഹേ രാജാവേ, ദുര്യോധനന്റെ നേരെ ക്രുദ്ധനായി നിശിതമായ ശരങ്ങൾ വർഷിച്ചു അടരിൽ വിക്രമിച്ച് ധനഞ്ജയൻ അശ്വപൃഷ്ഠത്തിൽനിന്ന് വീരന്മാരുടെ ശിരസ്സുകൾ കൊയ്തു. പാർത്ഥൻ അപ്പോൾ ആ പടയെ വളരെ ശരങ്ങൾകൊണ്ടു മർദ്ദിച്ചു. ത്രിഗർത്ത രഥിരാജിയിൽ അശ്വൗഘത്തെ കൊന്നൊടുക്കി കയറി. ഉടനെ ആ ത്രിഗർത്തരിൽ മഹാരഥന്മാർ ഒന്നിച്ചുകൂടി. കൃഷ്ണാർജ്ജുനന്മാരിൽ ഏറ്റം ശരവർഷങ്ങൾ ചൊരിഞ്ഞു. സത്യവർമ്മാവിനെ ക്ഷുരപ്രംകൊണ്ട് അവൻ തട്ടി. അവന്റെ തേരിന്റെ ഈഷ പാണ്ഡുപുത്രനറുത്തു. ചാണയ്ക്കിട്ട ക്ഷുരപ്രമെടുത്ത് മഹാകീർത്തിയായ അവൻ ചിരിച്ചുകൊണ്ട് അവന്റെ പൊൻകോപ്പുള്ള ശിരസ്സിനെ അറുത്തിട്ടു. സത്യേഷുവിനെ യോധന്മാർ നോക്കിനില്ക്കെ, കാട്ടിൽ വിശന്ന സിംഹം മാനിനെ എന്നപോലെ പിടിച്ചു. അവനെ കൊന്ന്, പാർത്ഥൻ മൂന്നമ്പെയ്ത് സുശർമ്മനേയും കൊന്നു. പൊന്നണിഞ്ഞ രഥങ്ങളൊക്കെയും തകർത്തു. പിന്നെ വളരെക്കാലമായി സംഭരിച്ച് ക്രോധവിഷം പ്രസ്ഥലേശനിൽ നൂറു ശരങ്ങളായി അർജ്ജുനൻ വിട്ടു. ആ ധനുർദ്ധരന്റെ കുതിരകളെ കൊന്നു. പിന്നെ യമദണ്ഡംപോലുള്ള ശരമെടുത്തു ചിരിച്ച് സുശർമ്മന്റെ നേർക്കു തൊടുത്തുവിട്ടു. ക്രോധം ജ്വലിക്കുന്ന ആ ധന്വി തൊടുത്തുവിട്ട സായകം പോരിൽ സുശർമ്മാവിൽ ചെന്നുകൊണ്ട് അവന്റെ ഹൃദയത്തെ പിളർന്നു. അവൻ ഉടനെ ധരിത്രിയിൽ ചത്തുവീണു. അവന്റെ പുത്രന്മാരെ ഏഴും എട്ടും ശരങ്ങളാൽ കൊന്നുവീഴ്ത്തി. അവന്റെ ആൾക്കാരെയൊക്കെ കൂരമ്പെയ്തു മുറിച്ച മഹാരഥനായ അർജ്ജുനൻ ചത്തുശേഷിച്ച കൗരവസേനയിൽ ചെന്നു കയറി. പോരിൽ ക്രുദ്ധനായ ഭീമൻ നിന്റെ പുത്രനായ സുദർശനെ ചിരിച്ച് അമ്പെയ്തു കാണാതാക്കി അവന്റെ ശിരസ്സ് ചിരിച്ചു കൊയ്തുവീഴ്ത്തി. തീക്ഷ്ണമായ ക്ഷുരപ്രംകൊണ്ട് അവനെ കൊന്നു. ആ വീരൻ ചത്തപ്പോൾ അവന്റെ തുണക്കാർ കൂരമ്പുകൾ ചൊരിഞ്ഞ് ഭീമനെ വളഞ്ഞു. ഉടനെ ഇന്ദ്രാശനിപോലുള്ള കൂരമ്പുകൾകൊണ്ട് ആ സൈന്യത്തെ മുറിപ്പെടുത്തി. ക്ഷണംകൊണ്ട് അവരെയെല്ലാം കൊന്നൊടുക്കി. ഭീമൻ ആ സൈന്യത്തെ കൊന്നൊടുക്കുമ്പോൾ മഹാരഥനായ സേനാദ്ധ്യക്ഷൻ, മഹാബലൻ, ഭീമന്റെ നേർക്കടുത്തേറ്റു യുദ്ധം ചെയ്തു. ഹേ, രാജാവേ, അവരെയെല്ലാം കൂരമ്പെയ്തു. നിന്റെ ആൾക്കാർ പാണ്ഡവരേയും അപ്രകാരം കൂരമ്പെയ്തു പീഡിപ്പിച്ചു. വലിയ ശരവർഷംകൊണ്ടു തടുത്തേറ്റു. രണ്ടുകൂട്ടത്തിലേയും യോദ്ധാക്കൾ പ്രഹരമേറ്റു വീണു. ഇരുസൈന്യത്തിലും നാശമുണ്ടായി."

**28. ശകുനിയുടേയും ഉലൂകന്റേയും വധം –** സഞ്ജയൻ പറഞ്ഞു: "ആൾ, ആന, കുതിരക്കൂട്ടം ഇവയൊക്കെ ഒടുങ്ങുന്ന ആ പോര് നടക്കുമ്പോൾ സഹദേവന്റെനേർക്ക് സൗബലൻ ഏറ്റു. ഉടനെ സഹദേവൻ ശരവർഷം ചൊരിഞ്ഞു. ഉലൂകൻ ഭീമനെ പത്തു ശരങ്ങളെയ്തു. ശകുനി ഭീമനെ മൂന്നു ശരങ്ങളെയ്തു തൊണ്ണൂറമ്പുകൾകൊണ്ട് സഹദേവനെ വർഷിച്ചു. ദിക്കൊക്കെ കാർതൂകുന്ന ശരമാരിപോലെ ഇരുണ്ടു. പോരിൽ ക്രോധിച്ച് ഭീമനും സഹദേവനും അടരിൽ ശത്രുക്കളെ വധിച്ചുകൊണ്ടു സഞ്ചരിച്ചു. അവർ ചൊരിയുന്ന സായകമേറ്റു നിന്റെ പട മൂടി. ആകാശം ഇരുളടഞ്ഞു പലരേയും വലിച്ചിട്ട് അതാതിടം മാർഗ്ഗം തീർത്തു. അശ്വാരൂഢരോടുകൂടി അശ്വങ്ങളേയും കൊന്നു. പരിചകളറ്റു. കത്തികൾ ഖണ്ഡിച്ചു. വാളും വേലും തോമരവും ചുറ്റും പുഷ്പങ്ങൾപോലെ ചിന്നി മന്നിടം മൂടി. യോധന്മാർ അവിടെ പരസ്പരം പോരാടി. കണ്ണുതുറിച്ച്, കോപത്താൽ ചുണ്ടുകടിച്ച്, കുണ്ഡലാഢ്യമായ മുഖങ്ങൾ ചിന്നി, പടക്കളം താമരപ്പൂവിരിച്ചതുപോലെ ശോഭിച്ചു.

ആനത്തുമ്പികൾപോലെ അറ്റ കൈകൾ, കൈച്ചട്ട, അംഗദം, വാൾ, വെണ്മഴു, പ്രാസം എന്നിവ പിടിച്ച് അറ്റുകിടക്കുന്നു. അമ്പേറ്റ കബന്ധങ്ങൾ തുള്ളിപ്പിടഞ്ഞു. ക്രവ്യാദങ്ങളുമായി ഘോരമായി മന്നിടം ചിന്നി. സൈന്യം അല്പമായി ശേഷിച്ച കുരുക്കളെ പ്രഹൃഷ്ടരായ പാണ്ഡവന്മാർ കാലപുരിക്കയച്ചു. അതിന്നിടയിൽ ശൂരനായ ശകുനി സഹദേവന്റെ ശിരസ്സിൽ പ്രാസത്താൽ പ്രഹരിച്ചു. അവൻ വിഹ്വലനായി തേർത്തട്ടിലിരുന്നു. സഹദേവനെ അപ്രകാരം കണ്ട ഭീമൻ ചൊടിച്ച സൈന്യമൊട്ടുക്കും തടുത്തു. ചീറി നൂറുമായിരവും നാരാചങ്ങളെയ്തു പിളർന്ന് സിംഹനാദം മുഴക്കി. ആ ശബ്ദംകേട്ടു ഭയപ്പെട്ട് ഗജാശ്വാന്വിതരായ യോധന്മാർ ഓടി. അവർ ചിന്നിച്ചിതറിയതു കണ്ട് ദുര്യോധനൻ പറഞ്ഞു: 'തിരിക്കുവിൻ! യോദ്ധാക്കളെ തിരിക്കുവിൻ! ധർമ്മജ്ഞരായ നിങ്ങൾ എന്തിന്നോടുന്നു. ഇവിടെ കീർത്തിനേടിയാൽ നിങ്ങൾക്കു സ്വർഗ്ഗം സിദ്ധിക്കും. പോരിൽ പുറംകാട്ടാത്തവനുള്ളതാണ് സ്വർഗ്ഗരാജ്യം.' എന്നു രാജാവു പറഞ്ഞപ്പോൾ ശകുനിയുടെ ഓടുന്ന കൂട്ടുകാർ പാണ്ഡവരുമായി എതിർത്തു. ഓടുന്ന അവർ ഉണ്ടാക്കിയ കോലാഹലം പ്രക്ഷുബ്ധമായ കടലിന്റെ ഇരമ്പൽപോലെ കേട്ടു. ശകുനിയുടെ പടയാൾക്കൂട്ടം അപ്രകാരം എത്തുന്നതുകണ്ട് വിജയികളായ പാണ്ഡവർ എതിർത്തേറ്റു. അല്പം ആശ്വസിച്ച് ദുർദ്ധർഷനായ സഹദേവൻ പത്തമ്പ് ആ ശകുനിയേയും, മൂന്നമ്പ് അശ്വങ്ങളേയും എയ്തു. സൗബലന്റെ വില്ല് ചിരിച്ചെയ്തു മുറിച്ചു ഉടനെ മറ്റൊരു വില്ലെടുത്ത് അറുപതമ്പ് നകുലനേയും, ഏഴമ്പ് ഭീമനേയും എയ്തു. ഉലൂകനും ഏഴമ്പ് ഭീമനെ എയ്തു. അച്ഛനെ കാക്കുവാൻ എഴുപതു ശരങ്ങൾ സഹദേവനേയും എയ്തു. ഭീമൻ അവനെ തീക്ഷ്ണമായ ശരങ്ങളെയ്തു. അറുപത്തിനാലു ശരങ്ങൾ ശകുനിയേയും, മൂന്നു ശരങ്ങൾ ഉലൂകനേയും എയ്തു. അവർ സഹദേവനെ ശരവൃഷ്ടികൊണ്ട് മഴയാൽ മലയെ മിന്നൽക്കാർപോലെ മൂടി. ഇവനെത്തുമ്പോൾ ശൂരനായ സഹദേവൻ ഭല്ലമെയ്ത് ഉലൂകന്റെ തല ഖണ്ഡിച്ചു. തേരിൽനിന്ന് അവൻ പാണ്ഡവന്മാരുടെ കണ്ണിന്നാനന്ദ മുണ്ടാക്കുമാറ് ചോര ചാടി ചത്തു മറിഞ്ഞുവീണു. പുത്രനെ കൊന്നതുകണ്ടപ്പോൾ ശകുനി വീർപ്പിട്ട തൊണ്ടയിടറി വിദുരൻ പറഞ്ഞതോർത്തു

അല്പനേരം ചിന്തിച്ചു നെടുവീർപ്പിട്ടു. ഉടനെ സഹദേവനോടേറ്റ് മൂന്നമ്പെയ്തു. ശരസംഘംകൊണ്ട് അവന്റെ ശരംപോക്കി. സഹദേവൻ അവന്റെ വില്ലു മുറിച്ചു. വില്ലറ്റപ്പോൾ സുബലപുത്രനായ ശകുനി തന്റെ വാളെടുത്ത് സഹദേവന്റെനേർക്കു വീശിയെറിഞ്ഞു. ഘോരമായ അത് ഊക്കോടെ എത്തുമ്പോൾ സഹദേവൻ ചിരിച്ച് ആ വാൾ രണ്ടായി ഖണ്ഡിച്ചു. ഇതു കണ്ട് അവൻ ഗദയെടുത്ത് സഹദേവന്റെ നേർക്കെറിഞ്ഞു. അതു പാഴിൽ നിലത്തു വീണു. ഉടനെ കാളരാത്രിപോലെ ഭയങ്കരമായ വേൽ എടുത്ത് സഹദേവന്റെനേരെ ചാട്ടി. പൊന്നണിഞ്ഞ ആ വേൽ മന്നിൽപ്പതിച്ച് മൂന്നു ഖണ്ഡമായി നുറുങ്ങി. ആകാശത്തുനിന്ന് ഇടിവാൾ പൊട്ടിവീഴുംവിധം വേൽ നശിച്ചപ്പോൾ ഭയപ്പെട്ട് ശകുനിയും കൂട്ടുകാരും ഓടിക്കളഞ്ഞു. അപ്പോൾ പാണ്ഡവപ്പട ഉച്ചത്തിലാർത്തു. ധാർത്തരാഷ്ട്രന്മാരൊക്കെ പിന്തിരിഞ്ഞോടി.

ബുദ്ധികെട്ട അവരെക്കണ്ട് പ്രതാപവാനായ മാദ്രീപുത്രൻ അനേകായിരം അമ്പെയ്ത് സംഗരത്തിൽ തടുത്തു. പിന്നെ ഗാന്ധാരാശ്വങ്ങളോടുകൂടി ജയാർത്ഥിയായി എത്തിയ ശകുനിയോട് സഹദേവൻ ഏറ്റു. അവനെ സംഹരിക്കേണ്ടതു തന്റെ ഓഹരിയാണെന്ന് സഹദേവൻ വിചാരിച്ചു. സഹദേവൻ തീക്ഷ്ണ ശരങ്ങളാൽ അവനോടേറ്റുമുട്ടി. തോത്രങ്ങളാൽ ആനയെ എന്നപോലെ അവൻ ശകുനിയോടെതിർത്തു അവനോടു സഹദേവൻ പറഞ്ഞു: 'ക്ഷത്രധർമ്മം പൂണ്ട് നീ യുദ്ധംചെയ്യുക. ആണായി നില്ക്കുക. ഹേ മൂഢാ, നീ ചൂതാൽ സഭയിൽനേടി ഹർഷിച്ചില്ലേ. ഇന്ന് ആ കർമ്മത്തിന്റെ ഫലം ഹേ, ദുർമ്മതേ! കണ്ടുകൊള്ളുക! മുമ്പ് നമ്മെ ഹസിച്ച ആ ദുഷ്ടരൊക്കെ നശിച്ചുപോയി. കുലാംഗാരനായ ദുര്യോധനനും, അമ്മാവനായ നീയും ബാക്കിയുണ്ട്. കത്തിയമ്പെയ്ത് ഇന്നു നിന്റെ തല ഞാൻ വീഴ്ത്തുന്നുണ്ട്. വടി വീശി എറിഞ്ഞു വീഴ്ത്തിയ മരത്തിന്റെ കായപോലെ ഞാൻ നിന്റെ തല വീഴ്ത്തും.' എന്നു പറഞ്ഞ് മഹാരാജാവേ, മഹാബലനായ സഹദേവൻ ചൊടിച്ച് ശാർദ്ദൂലം പോലെ ഊക്കിൽ അവന്റെനേരെ പാഞ്ഞേറ്റു. ദുർദ്ധർഷനായ സഹദേവൻ വില്ലുവലിച്ച് ക്രോധത്താൽ എരിയുന്നവിധം പത്തമ്പ് ശകുനിയേയും, നാലമ്പ് അശ്വങ്ങളേയും എയ്തു. കുടയും, കൊടിയും, വില്ലും ഖണ്ഡിക്കപ്പെട്ട സൗബലൻ, സഹദേവൻ വലിച്ചെയ്ത ശരങ്ങളേറ്റു. ഉടനെ വീണ്ടും സഹദേവൻ അസഹ്യമായ ശരങ്ങൾ ശകുനിയിൽ ചൊരിഞ്ഞു.

ഉടനെ ചൊടിച്ച് ശകുനി സഹദേവന്റെനേരെ കത്തിയേന്തി പാഞ്ഞടുത്തു ഓങ്ങുന്ന അവന്റെ തടിച്ച കൈകൾ രണ്ടും കൊയ്തുവീഴ്ത്തി പടക്കളത്തിൽ നിന്ന് ആർത്തു. അവൻ ഉടനെ പൊൻകടക്കെട്ടുള്ളതും ചട്ടപിളർക്കുന്നതും കാരിരുമ്പുകൊണ്ടുള്ളതുമായ കത്തിയമ്പെയ്ത് അവന്റെ ശിരസ്സും വീഴ്ത്തി. സൂര്യനെപ്പോലെ ശോഭിക്കുന്നതും സ്വർണ്ണംകൊണ്ടലങ്കരിച്ചതും നല്ല മൂർച്ചയുള്ളതുമായ ശരംകൊണ്ട് ശിരസ്സറുക്കപ്പെട്ടവനായ സുബലപുത്രൻ ഭൂമിയിൽ വീണു. ശക്തിയേറിയതും പൊൻകടക്കെട്ടുള്ളതും ചാണയ്ക്കിട്ടതുമായ കത്തിയമ്പു വിട്ട് കുരുക്കളുടെ സകല അനീതികൾക്കും കാരണമായവന്റെ ശിരസ്സ് അങ്ങനെ സഹദേവൻ അറുത്ത് ഭൂമിയിൽ വീഴ്ത്തി. തലയറ്റു ചോരയണിഞ്ഞ അവന്റെ ദേഹം ഭൂമിയിൽ വീണതു കണ്ടപ്പോൾ ശസ്ത്രമേന്തിയ നിന്റെ യോദ്ധാക്കൾ പേടിച്ചുയിർകെട്ട് നാനാദിക്കിലേക്കും ഓടിപ്പോയി. മുഖം വാടി, ബോധം വിട്ട്, ഗാണ്ഡീവഘോഷംകേട്ട് പേടിച്ചാർത്തരായി, ആന, കുതിര, കാലാൾ, തേർപ്പടകൾ എന്നിവ നഷ്ടപ്പെട്ട യോദ്ധാക്കൾ നാനാദിക്കിലേക്കും പാഞ്ഞുപോയി. നിന്റെ മകനായ മഹാരാജാവും ഒപ്പം ഓടി സ്ഥലംവിട്ടു.

രഥത്തിൽനിന്നു രസത്തോടെ നിന്റെ അളിയനായ ശകുനിയെ വീഴ്ത്തിയപ്പോൾ സന്തോഷത്തോടുകൂടി പാണ്ഡവയോദ്ധാക്കൾ ശംഖനാദംമുഴക്കി. കൃഷ്ണനോടുകൂടി യോദ്ധാക്കൾ ഹർഷിച്ചു. യുദ്ധത്തിൽ എല്ലാവരും ഒത്തുകൂടി സഹദേവനെ പൂജിച്ചു പ്രശംസിച്ചു. 'ഭാഗ്യം! ഭവാൻ ചതിയനും ദുഷ്ടനുമായ ശകുനിയെ പുത്രരോടുകൂടി കൊന്നു! ഭാഗ്യം! ഭാഗ്യം!"

## ഹ്രദപ്രവേശപർവ്വം

**29. യുയുത്സുവിന്റെ നഗരപ്രവേശം –** സഞ്ജയൻ പറഞ്ഞു: "ഹേ ധൃതരാഷ്ട്രമഹാരാജാവേ, ഉടനെ ശകുനിയുടെ കൂട്ടുകാർ പ്രാണനെ തൃണവൽഗണിച്ച് പാണ്ഡുപുത്രനെ തടുത്തു പോരാടി. അവരോട് സഹദേവന്റെ ജയത്തിൽ സന്തോഷത്തോടെ അർജ്ജുനനും, ക്രുദ്ധസർപ്പംപോലെ ഭീമനും ഏറ്റു. ഋഷ്ടി, വേൽ, കത്തി എന്നിവയുമായി സഹദേവനെ കൊല്ലുവാൻ പാഞ്ഞു കയറിയ സൈനികരുടെ ആശ ഗാണ്ഡീവംകൊണ്ട് ധനഞ്ജയൻ അവസാനിപ്പിച്ചു. പാഞ്ഞെത്തുന്ന യോധന്മാരുടെ ആയുധം ധരിച്ച കരങ്ങളും, തലയും, കുതിരക്കൂട്ടവുമൊക്കെ കത്തിയമ്പുകൊണ്ടു കൊയ്തുവീഴ്ത്തി. വീരന്മാർ വെമ്പി ഏറ്റുകൊണ്ടിരിക്കെ, സവ്യസാചി കൊന്നുകൊണ്ടിരിക്കെ, ആ കുതിരപ്പട ഭൂമിയിൽ ചത്ത് ഉതിർന്ന് വീണു. സൈന്യം ചത്തൊടുങ്ങിയതു കണ്ട് ദുര്യോധനരാജാവ് തന്റെ ശിഥിലമായ സൈന്യങ്ങളെ കൂട്ടിച്ചേർത്ത് ശേഷിച്ച തേര്, ആന, കുതിര, കാലാൾപ്പടകളെ ഒരുക്കിനിർത്തി. അവരോട് ധാർത്തരാഷ്ട്രൻ ഇപ്രകാരം പറഞ്ഞു: 'ഹേ യോദ്ധാക്കളെ, നിങ്ങൾ പോരിൽ സുഹൃത്തുക്കളോടുകൂടിയ പാണ്ഡവന്മാരെയൊക്കെയും, ബലവാനായ ധൃഷ്ടദ്യുമ്നനേയും വേഗത്തിൽ ചെന്ന് കൊന്നുവരുവിൻ!'

രാജകല്പന ശിരസാവഹിച്ച് രണോദ്ധതരായ യോദ്ധാക്കൾ പാർത്ഥരോട് പോരിലേറ്റു.

ചത്തുശേഷിച്ച യോദ്ധാക്കൾ പോരിൽ വീറോടെ ഏല്ക്കുന്നതുകണ്ട് സർപ്പോഗ്രമായ ബാണങ്ങൾ പാണ്ഡുനന്ദനന്മാർ അവരുടെ നേരെ പ്രയോഗിച്ചു. ഒരു മുഹൂർത്തംകൊണ്ട് അവരുടെ കഥ പാണ്ഡവന്മാർ അവസാനിപ്പിച്ചു ആ പോരാട്ടത്തിൽ അവരെ കാക്കുവാൻ ശക്തരായി ആരേയും കണ്ടില്ല. ചിലർ പാഞ്ഞുകളഞ്ഞു. പ്രാണനും കൊണ്ടു ഭയചകിതരായി ഓടുന്ന അവരുടെ കുതിരകളുടെ കുളമ്പടിയാൽ ധൂളികൾ പൊങ്ങി ആകാശം മൂടി. ദിക്കും വിദിക്കും അറിയാത്ത മട്ടായി. ഉടനെ വളരെപ്പേർ പാണ്ഡവസൈന്യത്തിൽനിന്നിറങ്ങി പോരിൽ നിന്റെ ഭടന്മാരെ കൊന്നു. താമസിയാതെ ഹേ ഭാരതാ! നിന്റെ സൈന്യമൊക്കെ ഒടുങ്ങി. നിന്റെ പുത്രന്നുവേണ്ടി വന്നുചേർന്ന പതിനൊന്ന് അക്ഷൗഹിണിസൈന്യത്തേയും യുദ്ധത്തിൽ പാണ്ഡവസൃഞ്ജയന്മാർ കൊന്നുമുടിച്ചു. നിന്റെ മഹാരഥന്മാരായ അസംഖ്യം നരേശ്വരന്മാരിൽ ഒരേഒരാൾമാത്രം പടക്കളത്തിൽ അവശേഷിച്ചു. അത് നിന്റെ പുത്രനായ ദുര്യോധനനായിരുന്നു! അവനോ മുറിവേറ്റവനുമാണ്. ദിക്കൊക്കെയും ഞാൻ കണ്ണോടിച്ചുനോക്കി. യുദ്ധക്കളത്തിൽ നമ്മുടെ ഭാഗത്ത് ഒറ്റജീവിയേയും കണ്ടില്ല. ഭടന്മാരൊക്കെ തീർന്ന അവൻ ചുറ്റും നോക്കി. അപ്പോൾ മറുഭാഗത്ത് പാണ്ഡവർ കാര്യംനേടിയ ആഹ്ളാദത്തോടെ ചുറ്റുംകൂടി ആർക്കുന്നു! ആ മഹാത്മാക്കളുടെ ബാണങ്ങളുടെ ചീറൽ കേൾക്കുന്നു! കഷ്ടം! മഹാരാജാവേ, ദുര്യോധനൻ ഉഴന്നുപോയി. ബലവും വാഹനങ്ങളുമൊക്കെ നഷ്ടപ്പെട്ട അവൻ പിന്മാറുവാൻ വിചാരിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ! എന്റെ സൈന്യം ചത്തൊഴിയുകയും, ശിബിരം ശൂന്യമാവുകയും ചെയ്തപ്പോൾ പാണ്ഡവപ്പടയിൽ എത്ര പേർ ശേഷിച്ചിട്ടുണ്ട്? സഞ്ജയാ! നീ പടുവല്ലേ? ഞാൻ അറിയുവാൻവേണ്ടി ചോദിക്കുകയാണ്! സൈന്യങ്ങളൊക്കെ നശിച്ചതായിക്കണ്ട് ഏകനായിത്തീർന്ന എന്റെ മന്ദബുദ്ധിയായ പുത്രൻ, സുയോധനൻ, എന്താണ് ചെയ്തതെന്നും പറയൂ!"

സഞ്ജയൻ പറഞ്ഞു: "രണ്ടായിരം തേരും, എഴുന്നൂറ് ആനകളും, അയ്യായിരം കുതിരകളും, ഒരുലക്ഷം കാലാൾപ്പടയും പാണ്ഡവന്മാർക്കു ശേഷിച്ചിട്ടുണ്ട്. അതൊക്കെയും ചേർത്ത് പോരിൽ പാർഷതൻ നിന്നു.

പിന്നെ ഹേ ഭരതശ്രേഷ്ഠാ! ദുര്യോധനൻ ഒറ്റയ്ക്കു നിന്നു. പോരിൽ ആരും സഹായികളുണ്ടായില്ല. ശത്രുക്കൾ ആർക്കു

ന്നത് അവൻ കേട്ടു. തന്റെ സൈന്യത്തിന്റെ അവിശ്വസനീയമായ നാശം കൺകൊണ്ടു കണ്ടു. ഒറ്റയ്ക്കു, രാജാധിരാജൻ, തന്റെ ചത്ത അശ്വങ്ങളേയും ഉപേക്ഷിച്ച് കിഴക്കോട്ട് ഓടി. പതിനൊന്നക്ഷൗഹിണിയുടെ നാഥനായ നിന്റെ പുത്രൻ, സുയോധനൻ, ഒറ്റയ്ക്കോടി. ഗദ കൈയിലെടുത്ത് കയത്തിൽ അഭയംപ്രാപിച്ചു. ഓട്ടത്തിൽ കാൽനടയായി കുറെ ദൂരം ചെന്ന് രാജാവ് ബുദ്ധിമാനായ വിദുരൻ പറഞ്ഞതിനെ ഓർത്ത് തന്നത്താൻ പറഞ്ഞു: 'ഇതാണ് മഹാപ്രാജ്ഞനായ വിദുരൻ പണ്ടു കണ്ടത്. ഞങ്ങൾക്കും മറ്റ് ക്ഷത്രിയന്മാർക്കുമുള്ള നാശം! അദ്ദേഹം കണ്ടത് ഇതാണ്.' അങ്ങനെ തന്നത്താൻ പറഞ്ഞ് അവൻ തരത്തിൽ കണ്ട ഒരു ഹ്രദത്തിൽ ഇറങ്ങുവാൻ ഒരുങ്ങി.

ധൃഷ്ടദ്യുമ്നാദ്യന്മാരായ പാണ്ഡവന്മാർ നിന്റെ സൈന്യത്തോടു ചൊടിച്ചെതിർത്തു. ഋഷ്ടി, വേൽ, കത്തി, എന്നിവയുമായി എതിർക്കുന്ന ബലങ്ങളുടെ സങ്കല്പത്തെ ഗാണ്ഡീവത്താൽ ധനഞ്ജയൻ പാഴിലാക്കി. അമാത്യമിത്രങ്ങളോടുകൂടിയ അവരെ കൂരമ്പെയ്തു വധിച്ച് അർജ്ജുനൻ ശ്വേതാശ്വമയമായ തേരിൽനിന്നു ജ്വലിച്ചു. തേര്, ആന, കുതിര എന്നിവചേർന്ന ബലത്തോടുകൂടി ശകുനി ചത്തപ്പോൾ മുറിച്ചിട്ട കൊടുംകാടുപോലെയായി നിന്റെ സൈന്യം. അനേകായിരം ആളുകളുള്ള ദുര്യോധനബലത്തിൽ വേറെ ജീവിക്കുന്ന രഥീന്ദ്രന്മാരെ ആരേയും കണ്ടില്ല. വീരനായ ദ്രോണപുത്രനും, കൃതവർമ്മനും, കൃപനും, ഹേ രാജാവേ, നിന്റെ പുത്രനും ഇങ്ങനെ നാലാൾ ഒഴികെ മറ്റാരും അവശേഷിച്ചില്ല. പാർഷതൻ എന്നെ നോക്കി ചിരിച്ച് ശൈനേയനോടു പറഞ്ഞു: 'ഇവനെ എന്തിനു ജീവനോടെ പിടിച്ചു? ഇവൻ ജീവിക്കേണ്ടവനല്ല!' ധൃഷ്ടദ്യുമ്നൻ പറഞ്ഞതു കേട്ട് മഹാരഥനായ ശിനിപുത്രൻ മൂർച്ചയേറിയ വാളോങ്ങി എന്നെ കൊല്ലുവാൻ മുതിർന്നു. അപ്പോൾ മഹാപ്രാജ്ഞനായ വ്യാസമഹർഷി വന്നു തടുത്ത് അവനോടു പറഞ്ഞു: 'ജീവനോടെ സഞ്ജയനെ വിടൂ. ഒരിക്കലും അവനെ കൊല്ലരുത്!' ദ്വൈപായനൻ പറഞ്ഞതു കേട്ട് ശൈനേയൻ തൊഴുത് എന്നോടു പറഞ്ഞു: 'ഹേ സഞ്ജയാ! സ്വസ്തി! നീ പൊയ്ക്കൊള്ളുക.' അവന്റെ സമ്മതത്തോടെ ഞാൻ ചട്ട ഊരിവെച്ച് നിരായുധനായി ചോരപുരണ്ട ദേഹത്തോടെ, സന്ധ്യയോടുകൂടി നഗരത്തിലേക്കു നടന്നു. ഒരു വിളിപ്പാടകലെ പോന്നപ്പോൾ ഒറ്റയ്ക്കു പ്രാണാർത്തനായ ദുര്യോധനൻ ഗദ കൈയിൽ പിടിച്ച് നില്ക്കുന്നതായി ഞാൻ കണ്ടു. കണ്ണിൽ കണ്ണുനീരുയർന്ന് ഒഴുകിക്കൊണ്ടിരിക്കുന്ന അവൻ എന്നെ നോക്കുവാൻപോലും അശക്തനായി. ദീനനായ ഞാൻ അരികിൽ ചെന്നു നിന്നപ്പോൾ അവൻ നോക്കി. പോരിൽ ഏകാകിയായി നില്ക്കുന്ന അവനെ നോക്കിക്കണ്ട ഞാൻ മുഹൂർത്തസമയം ഒന്നും മിണ്ടുവാൻ ശക്തനാകാതെ ദുഃഖിതനായി നിന്നു. പിന്നെ ഞാൻ അവനോട് എന്നെ ശൈനേയൻ പിടിച്ചതും ദ്വൈപായന പ്രസാദത്താൽ ജീവനോടെ വിട്ടയച്ചതും പറഞ്ഞു. മുഹൂർത്തനേരം ധ്യാനിച്ചുനിന്ന് എന്നോട് ഭ്രാതാക്കളേയും സൈന്യങ്ങളേയും പറ്റി ചോദിച്ചു. എല്ലാം നേരിട്ടു കണ്ട ഞാൻ അവനോട് എല്ലാം പറഞ്ഞു: 'എല്ലാ സഹോദരന്മാരേയും കൊന്നു. എല്ലാ സൈന്യങ്ങളും മുടിഞ്ഞു. മൂന്നു തേരുകൾ മാത്രം ശേഷിക്കുന്നുണ്ട്. രാജാവേ, നിന്റെ ആൾക്കാരിൽ ഇത്രമാത്രമേയുള്ളൂ എന്നു ഞാൻ പോരുമ്പോൾ വ്യാസമഹർഷി എന്നോടു പറഞ്ഞു.' ഇതു കേട്ടു നെടുവീർപ്പിട്ട് അവൻ ചുറ്റും നോക്കി വീണ്ടും എന്നെ കൈകൊണ്ടു തലോടി പറഞ്ഞു: 'നീയല്ലാതെ ആരും ഈ പോരിൽ ജീവിക്കുന്നില്ല സഞ്ജയാ. രണ്ടാമനായിട്ടു ഞാൻ ആരേയും കാണുന്നില്ല. പാണ്ഡവന്മാർ സഹായികളോടുകൂടിയവരായി ജീവിക്കുന്നു! പ്രജ്ഞാദൃഷ്ടിയായ രാജാവിനോട് ഹേ, സഞ്ജയാ! നീ പറയണം, 'അങ്ങയുടെ പുത്രനായ ദുര്യോധനൻ ഹ്രദത്തിൽ പ്രവേശിച്ചു' എന്ന്. ഇഷ്ടന്മാർ ഭ്രാതൃപുത്രവിഹീനരായിപ്പോയി. രാജ്യം പാണ്ഡവർ നേടിയിട്ട് എന്നെപ്പോലെയുള്ള ആര് ജീവിക്കും? ഇതൊക്കെ ഹേ സഞ്ജയാ! നീ പറയണം. ഞാൻ പോരിൽനിന്നു പിന്മടങ്ങിയെന്നും പറയണം. മുറിവേറ്റു ജീവനോടെ ഈ ഹ്രദത്തിൽ കിടക്കുകയാണ് എന്നും പറയണം.' അങ്ങനെ ജലത്തെ മായയാൽ സ്തംഭിപ്പിച്ച് രാജാവ് ഹ്രദംപ്രാപിച്ചശേഷം തളർന്ന കുതിരകൾ വലിച്ചെത്തുന്ന മൂന്നു രഥം ആ സ്ഥലത്തേക്ക് ഒപ്പം പാഞ്ഞണയുന്നത് ഞാൻ ഒറ്റയ്ക്കുനിന്നു കണ്ടു. ശാരദ്വതനായ കൃപനേയും, രഥീന്ദ്രനായ ദ്രൗണിയേയും, മഹാരഥനായ കൃതവർമ്മാവിനേയും മുറിവേറ്റ് ഒരുമിച്ചു കണ്ടു. എന്നെ കണ്ട ഉടനെ അവർ കുതിരകളെ ദ്രുതഗതിയിൽ ഓടിച്ച് എന്റെ അടുത്തെത്തി. എന്നോടു പറഞ്ഞു: 'സഞ്ജയാ! ഭാഗ്യത്താൽ ജീവിക്കുന്നു!' അവർ എന്നോടു ചോദിച്ചു! 'രാജാവ് ജീവിക്കുന്നുണ്ടോ സഞ്ജയാ!' ഞാൻ പറഞ്ഞു: 'രാജാവ് കുശലിയാണ്! ജീവിക്കുന്നു!'

പിന്നെ എന്നോട് ദുര്യോധനൻ പറഞ്ഞ വൃത്താന്തമെല്ലാം അവരോട് പറഞ്ഞു. രാജാവ് ഇറങ്ങിപ്പോയ ഹ്രദവും കാണിച്ചുകൊടുത്തു. അശ്വത്ഥാമാവ് എന്റെ വാക്കുകേട്ട് വലുതായ ആ ഹ്രദം കണ്ട് ദുഃഖിച്ചു വിലപിച്ചു. 'അയ്യോ! കഷ്ടം! രാജാവ് നമ്മൾ ജീവിച്ചിരിക്കുന്നുണ്ടെന്ന് അറിയുന്നില്ല. അവനോടുകൂടിച്ചെന്ന് നമ്മൾ മതിയല്ലോ ശത്രുക്കളോട് എതിർക്കുവാൻ!' അങ്ങനെ അവൻ അവിടെനിന്ന് ഒട്ടേറെ വിലപിച്ചു. ആ സമയത്ത് പോരിൽ ശത്രുക്കളെ അന്വേഷിക്കുന്ന പാണ്ഡവരെക്കണ്ട് ആ രഥിപ്രവരർ ഓടുവാൻ ഭാവിക്കെ അവർ എന്നെ കൃപന്റെ തേരിൽ കയറ്റി. ചത്തു ശേഷിച്ച ആ മൂന്ന് മഹാരഥന്മാർ കൈനിലയിലെത്തി. ഗുല്മങ്ങൾ ത്രസിച്ചു! സൂര്യൻ അസ്തമിച്ചു. നിന്റെ മക്കളുടെ നാശംകേട്ട് എല്ലാവരും ദുഃഖിച്ചു നിലവിളിച്ചു.

പിന്നെ മഹാരാജാവേ, സ്ത്രീകളെ സംരക്ഷിക്കുന്ന വൃദ്ധർ രാജപത്നിമാരെയുംകൊണ്ട് ഹസ്തിനപുരത്തേക്ക് യാത്രയായി. സൈന്യങ്ങളുടെ നാശം കേട്ടു സ്ത്രീകൾക്കിടയിൽ ആർത്തു കരയുന്ന വലിയ ശബ്ദംകേട്ടു. സ്ത്രീകളുടെ ഇടയിൽനിന്നു വീണ്ടും വീണ്ടും ആർത്തനാദം മുഴങ്ങി. കുരരിപ്പക്ഷികളെപ്പോലെ, ശബ്ദംകൊണ്ട് ഭൂമി മുഴക്കിയും, നെഞ്ചിലും, തലയിലും അടിച്ചും നഖംകൊണ്ടും, കൈകൊണ്ടും, മുടിപിടിച്ചുപറിച്ചും ഹാ! ഹാ! എന്ന് നെഞ്ചിലടിച്ച് വിളിച്ചാർത്തും അവിടെ പെണ്ണുങ്ങൾ മുറവിളികൂട്ടി. ദുര്യോധനന്റെ അമാത്യന്മാർ തൊണ്ടയിടറി ആർത്തരായി. ആ മുറവിളികൂട്ടിക്കൊണ്ടിരിക്കുന്ന രാജഭാര്യമാരെയൊക്കെക്കൊണ്ട് നഗരത്തിലേക്ക് യാത്രയായി. ഹേ രാജാവേ, ചൂരൽക്കോൽ കൈയിലെടുത്ത്, ദാരാദ്ധ്യക്ഷൻ, വിലയേറിയ വിരിപ്പുകൾ അണിഞ്ഞ വെള്ളമെത്തകൾ വണ്ടികളിൽക്കയറ്റി അവരുടെ രക്ഷിതന്മാരോടുകൂടി നഗരത്തിലേക്ക് യാത്രയായി. ഗൃഹങ്ങളിൽവെച്ച് സൂര്യഭഗവാൻപോലും മുമ്പ് ദർശിക്കാത്ത സുന്ദരിമാരായ വധുക്കളെ ബഹുജനങ്ങൾ, അവരുടെ നഗരത്തിലേക്കുള്ള യാത്രയിൽ, നിശ്ശങ്കംനോക്കിക്കണ്ടു. രാജാവേ, ഭരതശ്രേഷ്ഠാ, സുകുമാരമൃദുലാംഗികളായ ആ രാജപത്നിമാർ, ബന്ധുക്കളും സ്വജനങ്ങളുമൊക്കെ ഹതരായ രാജപത്നിമാർ, കേണുഴന്ന് നഗരത്തിലേക്കു യാത്രയായി. പശുക്കളെ മേയ്ക്കുന്നവർ, ആട്ടിടയന്മാർ എന്നിവർ വരെയുള്ളവരൊക്കെ, ഭീമനെ ഭയപ്പെട്ടുഴന്ന് നഗരത്തിലേക്ക് ഓടി. പാർത്ഥരിൽനിന്നുള്ള ഉഗ്രമായ ഭയംകൊണ്ടു വിറച്ച് അവർ അന്യോന്യം നോക്കി നഗരത്തിലേക്ക് ഓടി.

ഇപ്രകാരം ദാരുണമായ പലായനം (ഓടിപ്പോക്ക്) നടക്കുമ്പോൾ ശോകമൂഢനായ യുയുത്സു കാലോചിതമായ ക്രിയയെ തന്നെ ഓർത്തു: 'പതിനൊന്നക്ഷൗഹിണികളുടെ ഈശ്വരനായ ദുര്യോധനൻ ദയനീയനായി! ഉഗ്രന്മാരായ പാണ്ഡവർ അവനെ തോല്പിച്ചു! സഹോദരന്മാരെയെല്ലാം കൊന്നു! ഭീഷ്മദ്രോണാദികൗരവന്മാരെയൊക്കെ മുടിച്ചു! ഭാഗ്യംകൊണ്ട് യദൃച്ഛയാൽ ഞാൻ ഒരുത്തൻ വിട്ടുപോന്നു. ശിബിരങ്ങൾ ഒക്കെ ഒഴിഞ്ഞു. എല്ലാവരും ചത്തും പേടിച്ച് ഓടിയും ശിബിരം ശൂന്യമായി. ഭയവ്യാകുലദൃഷ്ടികളായ ചിലർ അനാഥരായി ഓജസ്സറ്റ് അങ്ങുമിങ്ങും മണ്ടുന്നു! മാൻകൂട്ടത്തെപ്പോലെ പേടിച്ചു വിറച്ച് പത്തു ദിക്കിലും കണ്ണോടിച്ച്, ദുര്യോധനന്റെ ശേഷിച്ച സചിവന്മാരിൽ ചിലർ രാജദാരങ്ങളേയും കൊണ്ട് നഗരത്തിലേക്ക് പോവുകയാണ്. പ്രഭോ, കാലോചിതമായി അവരോടുകൂടി താനും കടക്കു

കയാണ്.' യുധിഷ്ഠിരന്റെയും വാസുദേവന്റെയും അഭിപ്രായം അറിയുവാൻ ഇക്കാര്യം മഹാബാഹുവായ യുയുത്സു അവരോടുണർത്തി. അവനിൽ വലിയദുഃഖം തെളിഞ്ഞുകണ്ട രാജാവ് അവനെ തഴുകി. ആ വൈശ്യകുമാരനെ രാജാവ് പറഞ്ഞുവിട്ടു. ഉടനെ യുയുത്സു തന്റെ തേരിൽ കയറി കുതിരകളെ ഓടിച്ചു. രാജദാരങ്ങളെ ഹസ്തിനപുരിയിലേക്കു കൊണ്ടുപോയി. അവരോടൊത്ത് തൊണ്ടയിടറി കണ്ണുനീരോടുകൂടി അവൻ ഹസ്തിനപുരിയിൽച്ചെന്നു! സൂര്യൻ അസ്തപർവ്വതത്തിലും ചെന്നു! മഹാപ്രാജ്ഞനായ വിദുരനെ കണ്ടു. രാജാവിന്റെ മുമ്പിൽനിന്ന് അപാരമായ ദുഃഖത്തോടെവരുന്ന യുയുത്സു വിദുരന്റെ മുന്നിൽ കുമ്പിട്ടുനിന്നു. തന്റെ മുമ്പിൽ നില്ക്കുന്ന കുമാരനോട് സത്യവാനായ വിദുരൻ ചോദിച്ചു: 'ഉണ്ണീ, ഈ കുരുപ്രക്ഷയത്തിൽ ഭാഗ്യവാനായ നീ ജീവിക്കുന്നു! രാജാവ് ഹസ്തിനാപുരിയിൽ എത്തുന്നതിന്നുമുമ്പു നീ എന്തിന് ഇങ്ങോട്ടുപോന്നു? കാരണം നീ വിസ്തരിച്ച് എന്നോടു പറയൂ."

യുയുത്സു പറഞ്ഞു: 'താതാ! ബന്ധുക്കളോടും, ജ്ഞാതികളോടുംകൂടി, ശകുനി വധിക്കപ്പെട്ടതിന്നുശേഷം, പരിവാരമൊക്കെ ചത്തൊഴിഞ്ഞ സുയോധനൻ സ്വന്തം അശ്വങ്ങളെ ഉപേക്ഷിച്ച് കിഴക്കോട്ടു പേടിച്ചോടി. രാജാവൊഴിഞ്ഞുപോയപ്പോൾ, ബാക്കിയുള്ളവരെല്ലാം ഭയപ്പെട്ട്, കൈനിലവിട്ട്, നഗരിയിലേക്ക് പാഞ്ഞു. രാജദാരങ്ങളേയും, ഭ്രാതൃഭാര്യകളേയും വാഹനത്തിൽക്കയറ്റി വനിതാദ്ധ്യക്ഷൻ ഓടി. അപ്പോൾ ഞാൻ ധർമ്മരാജാവിനേയും കൃഷ്ണനേയും, ചെന്നുകണ്ട്, അവരെ സമ്മതിപ്പിച്ച്, ഓടുന്ന ആളുകളുടെ സംരക്ഷണത്തിന്നുവേണ്ടി ഹസ്തിനപുരിയിലേക്കു പോന്നു.'

വൈശ്യാപുത്രനായ യുയുത്സു പറഞ്ഞ ഈ വാക്കുകൾ കേട്ട് അമേയാത്മാവും ധർമ്മചിത്തനുമായ വിദുരൻ 'നന്നായി! ഉണ്ണീ, ഇത് കാലോചിതമായ കൃത്യംതന്നെ!' എന്നു പറഞ്ഞ് വാക്യജ്ഞനായ യുയുത്സുവിനെ മാനിച്ചു. ഭാരതപ്രക്ഷയത്തിൽ കാലോചിതമായ കർത്തവ്യം നിർവ്വഹിച്ച യുയുത്സുവിനെ വിദുരൻ നല്ലവാക്കുകൾ പറഞ്ഞ് ആശ്വസിപ്പിച്ചു. 'ഇന്നു നീ ഇവിടെ വിശ്രമിക്കുക! നാളെ ധർമ്മപുത്രന്റെ അടുത്തേക്കു പോകാം,' എന്നു വിദുരൻ യുയുത്സുവിനോടു പറഞ്ഞു. യുയുത്സുവിനെ സമ്മതിപ്പിച്ച് വിദുരൻ രാജാധാനിയിലേക്കു പോയി. യുയുത്സു അന്നുരാത്രി വിദുരന്റെ ഗൃഹത്തിലും പാർത്തു."

## ഗദായുദ്ധപർവ്വം

**30. ദുര്യോധനാന്വേഷണം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ, പോരിൽ പാണ്ഡവസൈന്യത്തെയൊക്കെ കൊന്നു മുടിച്ചപ്പോൾ എന്റെ സൈന്യത്തിൽ അവശേഷിച്ചവർ എന്താണു ചെയ്തത്? കൃതവർമ്മാവും, കൃപനും, വീര്യവാനായ ദ്രോണപുത്രനും, മന്ദബുദ്ധിയായ ദുര്യോധനനും എന്തു ചെയ്തു?"

സഞ്ജയൻ പറഞ്ഞു: "മാന്യകളായ ക്ഷത്രിയദാരങ്ങൾ പാഞ്ഞൊഴിഞ്ഞപ്പോൾ ശിബിരം ശൂന്യമായിക്കണ്ട് ദുഃഖിക്കുന്ന മൂന്നു മഹാരഥന്മാർ, വിജയഘോഷം മുഴക്കുന്ന പാണ്ഡവന്മാരുടെ ആർപ്പും കോലാഹലവും കേട്ടു. ശിബിരം ശൂന്യമായിക്കിടക്കുന്നതു കണ്ടു. രാജാവിന്റെ ഇഷ്ടന്മാരായ അവർ അന്ന് അവിടെ പാർക്കുവാൻ വിചാരിച്ചില്ല. ഹ്രദം നോക്കി അവർ ഇറങ്ങി. ധർമ്മാത്മാവായ ധർമ്മപുത്രൻ ഭ്രാതാക്കളോടുകൂടി ദുര്യോധനവധം ചിന്തിച്ച് ചുറ്റിനടന്നു. ചൊടിയോടുകൂടി നിന്റെ പുത്രനെ തിരയുന്ന ജയാർത്ഥികളായ പാണ്ഡവർ വളരെ പ്രയത്നിച്ച് തിരഞ്ഞു. എന്നിട്ടും ദുര്യോധനനെ കണ്ടില്ല. ഗദാപാണിയായ അവൻ തീവ്രമായ വേഗത്തോടെ പാഞ്ഞൊഴിഞ്ഞ്, തന്റെ മായകൊണ്ട് ജലസ്തംഭം ചെയ്താണല്ലോ കയത്തിൽ ആണ്ടു കിടക്കുന്നത്. തിരഞ്ഞുനടന്ന് പാണ്ഡവന്മാരുടെ തുരഗങ്ങളൊക്കെ ക്ഷീണിച്ചശേഷം കൈനിലയിൽ പടയോടുകൂടിച്ചെന്നിരിപ്പായി. കൃപനും, ദ്രൗണിയും, കൃതവർമ്മാവും പാണ്ഡവന്മാർ ചെന്ന് ഇരിപ്പായപ്പോൾ, മെല്ലെ കയത്തിലേക്കു ചെന്നു. രാജാവു കിടക്കുന്ന കയത്തിൽച്ചെന്ന് അദ്ദേഹത്തെ വിളിച്ചു പറഞ്ഞു: 'ഹേ രാജാവേ, എഴുന്നേല്ക്കുക! ഞങ്ങളോടൊത്ത് ധർമ്മജനുമായി പൊരുതുക. ജയിച്ച് ഭൂമിയേയോ, അല്ലെങ്കിൽ മരിച്ചു സ്വർഗ്ഗത്തേയോ ഏല്ക്കുക. അവരുടെ ബലം മിക്കതും നീ മുടിച്ചിരിക്കുന്നു. സുയോധനാ! പിന്നെ ശേഷിച്ച പാണ്ഡവഭടന്മാരാണെങ്കിൽ മുറിവേറ്റവരുമാണ്. അവർ ഞങ്ങളോടുകൂടി ഏല്ക്കുന്ന നിന്റെ ഊക്ക് താങ്ങുവാൻ കഴിയാത്തവരാണ്. ഹേ! രാജാവേ, വേഗം എഴുന്നേല്ക്കുക!"

ദുര്യോധനൻ പറഞ്ഞു: "ഭാഗ്യം! ഞാൻ നിങ്ങളെ കാണുന്നു! ഈ മഹാക്ഷയത്തിൽ ഞാൻ ഒഴിവായിരിക്കുന്നു. പാണ്ഡുകൗരവയുദ്ധത്തിൽ ജീവിക്കുന്ന നരമുഖ്യന്മാരെ, ഭാഗ്യം! ഞാൻ നിങ്ങളെ കാണുന്നു! വിശ്രമിച്ചു ക്ഷീണം തീർത്ത് നമുക്കു പോരാടി ജയിക്കാം. നിങ്ങളും ക്ഷീണിച്ചിരിക്കയാണല്ലോ? ഞാൻ മുറിവേറ്റവനുമാണ്. അവരുടെ ബലം സജ്ജമാണ്, അതുകൊണ്ട് യുദ്ധം ഇപ്പോൾ എനിക്കു രുചിക്കുന്നില്ല. വീരന്മാരേ, നിങ്ങളുടെ മഹത്വത്തിൽ എനിക്കാശ്ചര്യമില്ല. നമുക്കു ശക്തിയുണ്ട്. എന്നാൽ ഇപ്പോൾ ചെന്ന് എതിർക്കുവാൻ പറ്റിയ കാലമല്ല. ഒരു രാത്രി വിശ്രമിച്ച് നിങ്ങളോടുകൂടി ഞാൻ പോരിൽ ശത്രുക്കളോടേറ്റ് പൊരുതുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല."

സഞ്ജയൻ പറഞ്ഞു: "എന്ന് ദുര്യോധനൻ പറഞ്ഞപ്പോൾ യുദ്ധദൃപ്തനായ ദ്രൗണി രാജാവിനോടു പറഞ്ഞു:'ഹേ രാജാവേ, ഭവാന്ന് നന്മവരും! പോരിൽ രിപുക്കളെ ജയിക്കാം. ഇഷ്ടാപൂർത്തം, ജപം, ദാനം, സത്യം എന്നിവയാണെ ഞാൻ ശത്രുക്കളെ ജയിക്കാം. സോമകരെയൊക്കെ ഇപ്പോൾത്തന്നെ ഹനിക്കാം. നരേശ്വരാ, എഴുന്നേല്ക്കുക. യാഗംചെയ്ത സത്തുക്കൾക്ക് ലഭിക്കുന്ന പുണ്യം ഇന്നു രാത്രി ഞാൻ പോരിൽ ശത്രുക്കളെ കൊന്നൊടുക്കാതിരക്കുകയാണെങ്കിൽ നേടാതെപോകട്ടെ! പാഞ്ചാലരെ മുടിക്കാതെ, രാജാവേ, ഞാൻ ചട്ടയൂരുകയില്ല. ഇന്നു ഞാൻ ഇതാ സത്യം ചെയ്ത് പറയുന്നു! രാജാവേ, കേൾക്കുക!"

അവർ ഇപ്രകാരം സല്ലപിക്കുമ്പോൾ ചില വ്യാധന്മാർ ആദിക്കിലെത്തി. മാംസം ചുമന്നു തളർന്ന് വെള്ളം കുടിക്കുവാൻ യാദൃച്ഛികമായി അവർ അവിടെ എത്തിയിരിക്കുകയാണ്! ആ ലുബ്ധകന്മാർ ഭീമന്ന് കൂറോടെ മാംസം നിത്യവും എത്തിക്കുന്നവരാണ്. അവർ ഒത്തുചേർന്ന ഒളിച്ചിരുന്ന്, അവരുടെ ഗൂഢമായ സംഭാഷണവും ദുര്യോധനൻ അവരോടു പറഞ്ഞ മറുപടിയും ഒന്നും വിടാതെ ഒക്കെ കേട്ടുകൊണ്ടിരുന്നു. ആ മഹേഷ്വാസന്മാരെല്ലാവരും ദുര്യോധനൻ പോരിന്നൊരുങ്ങാത്തതിൽ ഒട്ടേറെ നിർബ്ബന്ധംചെയ്തുനോക്കുന്നത് അവർ കേട്ടു. ആ കുരുമുഖ്യരഥീന്ദ്രന്മാരെയും പോര് ഇച്ഛിക്കാതെ വെള്ളത്തിൽ കിടക്കുന്ന രാജാവിനേയും അവർ കണ്ടു. അവർ തമ്മിൽ പറയുന്ന വാക്കുകൾ കേട്ടു. ദുര്യോധനനെ പാണ്ഡവർ തിരയുന്നുണ്ടെന്നറിഞ്ഞ വ്യാധർ തമ്മിൽ പറഞ്ഞു:'സ്നേഹിതന്മാരെ, നാം ഇപ്പോൾ ക്ഷണത്തിൽച്ചെന്ന് ദുര്യോധനനുളളിടം പാണ്ഡവരോട് പറഞ്ഞുകൊടുത്താൽ അവർ നമുക്കു വേണ്ടിടത്തോളം ധനം തരും. ദുര്യോധനൻ ഹ്രദത്തിൽ കിടക്കുന്നതായി നാം ശരിക്കു കണ്ടുവല്ലൊ. നാം ധർമ്മരാജാവിന്റെ സമീപത്തുചെന്ന് വിവരം ഉണർത്തിക്കുക. അമർഷിയായ ദുര്യോധനൻ നീറ്റിൽ കിടപ്പുണ്ടെന്ന് പറയുവാൻ വേഗം പോവുക. ധീമാനും ധനുർദ്ധരനുമായ ഭീമനോട് ദുര്യോധനൻ ഹ്രദത്തിൽ കിടപ്പുണ്ടെന്നു പറയുക, അവൻ നമുക്ക് സസന്തോഷം വളരെ ധനം നല്കും. നുലഞ്ഞുണങ്ങി ശോഷിച്ച മാംസംകൊണ്ട് എന്തുകാര്യം?' എന്നു പരസ്പരം പറഞ്ഞ് ആ വേടന്മാർ ധനാർത്ഥികളായി ഹർഷത്തോടെ മാംസച്ചുമടുമായി കൈനിലയിലേക്ക് ഓടി.

ഈ സമയത്ത് പാണ്ഡവന്മാർ വിജയികളായി ദുര്യോധനനെ അന്വേഷിച്ച് കാണാതെ, ചതിയനായ അവനെ കൊല്ലണമെന്നു വിചാരിച്ച്, ചാരന്മാരെ എല്ലാടവും അയച്ച് വിശ്രമിക്കുകയായിരുന്നു. തിരഞ്ഞ് മടങ്ങിവന്ന യോദ്ധാക്കളെല്ലാം 'ദു

ര്യോധനൻ കൈവിട്ടുപോയി. ഇനി അവനെ കണ്ടുകിട്ടുകയില്ല. അവൻ എവിടെയോ പോയി ആത്മഹത്യ ചെയ്തു' എന്നൊത്തു ചേർന്ന് ധർമ്മജനോടുണർത്തിച്ചു. ആ ചാരന്മാരുടെ വാക്കു കേട്ട് ധർമ്മരാജാവ് ചിന്തപൂണ്ടുനെടുവീർപ്പുവിട്ടു. പിന്നെ വിഷാദ ത്തോടെ പാണ്ഡവന്മാർ നില്ക്കുമ്പോൾ ആ ദിക്കിൽനിന്നു പാഞ്ഞുവന്ന ലുബ്ധകന്മാർ ക്ഷണത്തിൽ ശിബിരത്തിൽ കട ന്നു. ഭീമൻ കണ്ടുനില്ക്കെ, ദ്വാരപാലകന്മാർ അവരെ തടഞ്ഞിട്ടും നില്ക്കാതെ അവർ നേരെ ഭീമനെ ചെന്നുകണ്ടു. അവർ കണ്ടതും കേട്ടതുമായ വൃത്താന്തമെല്ലാം ഉണർത്തിച്ചു. ഇതുകേട്ടു സന്തോ ഷിച്ച് ഭീമൻ അവർക്ക് വളരെ ധനം പാരിതോഷികമായി നല്കി. ഈ വർത്തമാനം ഭീമൻ ധർമ്മജനോടുണർത്തിച്ചു: 'ഇതാ എന്റെ ലുബ്ധകർ ദുര്യോധനൻ ഇരിക്കുന്ന സ്ഥലം അറിഞ്ഞിരിക്കുന്നു. അങ്ങ് ആരെ ഓർത്ത് തപിക്കുന്നുവോ, അവൻ ജലം സ്തംഭി പ്പിച്ച് അതിലിരിപ്പുണ്ട്.'

ഭീമന്റെ പ്രിയമായ വാക്യംകേട്ട് രാജാവേ, അജാതശത്രു വായ രാജാവ് അനുജന്മാരോടുകൂടി സന്തോഷിച്ചു. ഹ്രദാം ഭസ്സിൽ ആ ധനുർദ്ധരൻ പ്രവേശിച്ചതറിഞ്ഞ് ജനാർദ്ദനനെ മുമ്പെ നടത്തി ക്ഷണത്തിൽ പാണ്ഡവന്മാർ അങ്ങോട്ടു പുറപ്പെട്ടു. അപ്പോൾ കിലുകിലാഘോഷമുണ്ടായി. ഹൃഷ്ടരായ പാണ്ഡ വരും പാഞ്ചാലരും കൂക്കിവിളിച്ച് സിംഹനാദം മുഴക്കി. ക്ഷണ ത്തിൽ ആ ക്ഷത്രിയർ ദ്വൈപായനഹ്രദത്തിലേക്കു പുറപ്പെട്ടു. 'സംഭവം അറിഞ്ഞു! ദുഷ്ടനായ ദുര്യോധനനെ കണ്ടെത്തിയി രിക്കുന്നു!' എന്ന് വീണ്ടും വീണ്ടും സോമകന്മാർ ഹർഷത്തോടെ ആർപ്പുവിളിച്ചു. ആ തേരാളികൾ ഊക്കോടെ അങ്ങോട്ടു പുറപ്പെ ട്ടപ്പോൾ സ്വർഗ്ഗം മുട്ടുമാറ് ഹർഷഘോഷമുണ്ടായി. ദുര്യോധ നനെ ഇച്ഛിച്ചു പുറപ്പെട്ട ധർമ്മപുത്രനെ ശ്രാന്തവാഹനന്മാരായ അവർ പിന്തുടർന്നു. അർജ്ജുനനും, ഭീമനും, മാദ്രേയന്മാരും, പാർഷതനും, ശിഖണ്ഡിയും, യുധാമന്യുവും, ഉത്തമൗജസ്സും, പാഞ്ചാലന്മാരും, ദ്രൗപദേയരും, ആനകളും, അശ്വങ്ങളും, കാലാ ളുകളും ഒക്കെക്കൂടി ഒരു ഘോഷയാത്ര!

പ്രതാപവാനായ ധർമ്മപുത്രൻ ദുര്യോധനൻ കിടക്കുന്ന ദ്വൈപായനഹ്രദത്തിലെത്തി. ഹൃദ്യമായി തെളിഞ്ഞ ജലത്തോ ടുകൂടിയ രണ്ടാമത്തെ കടൽപോലെ ശോഭിക്കുന്ന ആ ജലാശയത്തെ സ്തംഭിപ്പിച്ച് ഹേ രാജാവേ, നിന്റെ മകൻ അതിൽ കിടക്കുകയാണ്. അത്യത്ഭുതമായി ദൈവയോഗവിധിയാൽ ദുർദ്ധർഷനായി ഗദാപാണിയായി രാജാവ് വെള്ളത്തിൽ കിടക്കു ന്നു. വെള്ളത്തിൽ കിടക്കുന്ന ദുര്യോധനൻ ഘനധ്വനിപോലെ ബഹളമായ ഘോഷം കേട്ടു. ആ ഹ്രദത്തിൽ തമ്പിമാരോടുകൂ ടിയ ധർമ്മപുത്രൻ നിന്റെ പുത്രനെ വധിക്കുവാനണഞ്ഞു. വലിയ ശംഖധ്വനിയോടും വലിയ തേരൊലിയോടും പാരിടം വിറപ്പിച്ച് പൊടി പറപ്പിക്കുമാറ് വരുന്ന യുധിഷ്ഠിരപ്പടയുടെ ശബ്ദം കേട്ട് കൃതവർമ്മനും, കൃപനും, ദ്രൗണിയും രാജാവിനോടു പറഞ്ഞു: 'ഇതാ പാണ്ഡവർ ജിതകാശികളായി എത്തുന്നു. ഞങ്ങൾ പിൻവാങ്ങട്ടെ! ഭവാൻ അനുവദിച്ചാലും.' ദുര്യോധനൻ ശക്ത രായ അവരുടെ വാക്കുകേട്ട് 'അങ്ങനെയാകട്ടെ' എന്നു പറഞ്ഞ് ഹ്രദം മായകൊണ്ട് സ്തംഭിപ്പിച്ചു.

രാജാവിനെ സമ്മതിപ്പിച്ച് ദുഃഖത്തോടെ കൃപൻ തുടങ്ങിയ അവർ ദൂരത്തെത്തി. ഹേ മാരിഷാ! അവർ ഏറെ ദൂരത്തു ചെന്ന പ്പോൾ ഒരു അരയാൽ കണ്ടു. അവർ രാജാവിനെ ഓർത്തു തളർന്ന് അതിന്റെ ചുവട്ടിലിരുന്നു. മഹാബലനായ ദുര്യോധനൻ ജലം സ്തംഭിപ്പിച്ച് അതിൽ ഇരുന്നു. യുദ്ധകാംക്ഷികളായ പാണ്ഡവന്മാർ ആ പ്രദേശത്തെത്തുന്നത് അവർ കണ്ടു.'യുദ്ധം എങ്ങനെയുണ്ടാകും? രാജാവ് എങ്ങനെയാകും? പാണ്ഡവന്മാർ കൗരവനോട് എങ്ങനെ ഏല്ക്കും?' ഹേ രാജാവേ, ഇപ്രകാരം ചിന്തിച്ചു ചിന്തിച്ച്, അശ്വങ്ങളെ തേരിൽനിന്ന് അഴിച്ചുവിട്ട് കൃത വർമ്മനും, കൃപനും, അശ്വത്ഥാമാവും അവിടെ അരയാൽച്ചുവ ട്ടിൽ ഇരുന്നു."

**31. സുയോധനയുധിഷ്ഠിരസംവാദം** – സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ആ മൂന്നു മഹാരഥന്മാരും പോയതി ന്നുശേഷം പാണ്ഡവന്മാർ ദുര്യോധനൻ കിടക്കുന്ന കയത്തിൽ എത്തി. ദ്വൈപായനഹ്രദത്തിൽ ദുര്യോധനൻ ജലസ്തംഭംചെ യ്തതുകണ്ട് കുരുനന്ദനൻ വാസുദേവനോടു പറഞ്ഞു: 'കൃഷ്ണാ! ദുര്യോധനൻ വെള്ളത്തിൽ ചെയ്ത മായയെ നോക്കൂ! മനുഷ്യരിൽ ഭയമില്ലാതെ ജലസ്തംഭം ചെയ്തിരിക്കു ന്നു. ദൈവിയായ മായചെയ്ത് അവൻ വെള്ളത്തിൽ പാർക്കുക യാണ്. ഈ ചതിയനെ ഞാൻ ജീവനോടെ വിടുകയില്ല. ഇന്ദ്രൻ പവന്നു സഹായിച്ചാലും ഞാൻ അവനെ ജീവനോടെ വിടുന്ന തല്ല. പോരിൽ ഇന്ന് അവനെ കൊന്നതായി ലോകത്തിൽ കാണും മാധവാ!"

വാസുദേവൻ പറഞ്ഞു: "മായാവിയുടെ ഈ മായയെ മായ കൊണ്ടുതന്നെ വെല്ലുക. മായാവി മായയാൽ വദ്ധ്യനാണ്. ഇതു സത്യമാണ് യുധിഷ്ഠിരാ! പല കൗശലംകൊണ്ട് വെള്ളത്തിൽ മായയെ ചെയ്തിരിക്കുന്ന മായാവിയായ ദുര്യോധനനെ ഹേ ഭര തർഷഭാ! കൊന്നാലും! കൗശലപ്പണികൊണ്ട് ഇന്ദ്രൻ ദാനവദൈ ത്യന്മാരെ കൊന്നു. കൗശലപ്പണിയാൽ ബലിയെ ഹരി കെട്ടി. പല കൗശലം പ്രയോഗിച്ചാണല്ലോ ഹിരണ്യാക്ഷാസുരേന്ദ്രനെ കൊന്നത്. ഹിരണ്യകശിപുവിനെ കൊന്നതും കൗശലംകൊണ്ടു തന്നെയാണ്. വൃത്രനെ കൊന്നതും കൗശലംകൊണ്ടുതന്നെയാ ണ്. അപ്രകാരംതന്നെ പൗലസ്ത്യനായ രാവണനേയും, ഭൃത്യ ബന്ധുക്കളോടൊപ്പം രാമൻ കൊന്നതും കൗശലംകൊണ്ടുതന്നെ യാണ്. കൗശലംകൊണ്ടുതന്നെ നീ അവനോടു വിക്രമിക്കുക. കൗശലത്താൽ പുരാതനരായ ദൈത്യേന്ദ്രർ, താരകനും, വീര്യ വാനായ വിപ്രചിത്തിയും, വാതാപിയും, ഇല്വലനും, ത്രിശിരസ്സും, കൊല്ലപ്പെട്ടു. സുന്ദോപസുന്ദന്മാരും കൊല്ലപ്പെട്ടത് കൗശലത്താ ലാണ്. ഇന്ന് ഇന്ദ്രൻ സ്വർഗ്ഗം വാഴുന്നതുതന്നെ കൗശലപ്പണി കൊണ്ടാണ്. ബലമുള്ളതു കൗശലമാണ്, വേറിട്ടൊന്നുമല്ല, യുധിഷ്ഠിരാ! ദൈത്യരും, ദാനവരും,രാക്ഷസന്മാരും, രാജാക്കളും കൗശലത്താൽ കൊല്ലപ്പെട്ടു. അതുകൊണ്ടു കൗശലംകൊണ്ട് അവനെ കൊന്നാലും."

സഞ്ജയൻ പറഞ്ഞു: "എന്നു കൃഷ്ണൻ പറഞ്ഞപ്പോൾ സംശിതവ്രതനായ പാണ്ഡവൻ ജലത്തിൽ വാഴുന്ന ബലിയായ നിന്റെ പുത്രനോടു ചിരിച്ചുകൊണ്ടു പറഞ്ഞു: -ഹേ! സുയോ ധനാ! സർവ്വക്ഷത്രിയരേയും, സ്വന്തം പുരത്തേയും മുടിച്ചിട്ടു വെള്ളത്തിൽ എന്തിന്നുവേണ്ടിയാണ് ഈ പണി ചെയ്തിരിക്കു ന്നത്? എന്തിനാണ് നിന്റെ ആരംഭം? സ്വന്തം ജീവനിൽ കൊതിച്ച് ഇപ്പോൾ വെള്ളത്തിൽ വന്നു കിടക്കുകയാണോ? എഴുന്നേൽക്കൂ! ഞങ്ങളോടു യുദ്ധംചെയ്യൂ! സുയോധനാ, ഹേ നരേന്ദ്രാ! നിന്റെ ആ ഗർവ്വും നിന്റെ ആ മാനവും ഒക്കെ എവിടെപ്പോയി? നീ ഭയ പ്പെട്ടു ജലസ്തംഭംചെയ്തു വാഴുകയാണല്ലോ! ജനങ്ങൾ കൂടി യേടത്തെല്ലാം നിന്നെ ശൂരനെന്നു പറയുന്നു. നിന്റെ ശൗര്യം അങ്ങനെയാണെങ്കിൽ അതു പാഴായെന്നാണ് എന്റെ അഭിപ്രാ യം. എഴുന്നേൽക്കൂ! യുദ്ധംചെയ്യൂ! നീ കുലത്തിൽ ജനിച്ച ക്ഷത്രി യനല്ലേ? യുദ്ധം പേടിച്ചു വെള്ളത്തിലിറങ്ങി ഇരിക്കുന്നതും, യുദ്ധംചെയ്യാതെയുള്ള ഈ ഇരിപ്പും ഒരിക്കലും ധർമ്മമായി വരി കയില്ല. യുദ്ധത്തിൽ പേടിച്ചോടുന്നത് അനാര്യവും, അസ്വർഗ്ഗ്യ വുമാണ്. യുദ്ധത്തിൽ കരപറ്റാതെ ജീവിക്കുവാൻ ഭവാൻ ഓർക്കുകയാണോ?

ചത്തുവീണ പുത്രന്മാരേയും, ഭ്രാതാക്കളേയും, പിതൃക്കളേ യും, സംബന്ധികളേയും, ബന്ധുക്കളേയും, സഖികളേയും, മാതു ലന്മാരേയുമൊക്കെ നീ കണ്ടില്ലേ? ഇവരെയൊക്കെ കൊല ചെയ്യിച്ച് ഹേ ശ്രേഷ്ഠാ! എന്താണ് ഇപ്പോൾ കയത്തിൽ വന്ന് ഒളി ച്ചിരിക്കുന്നത്? നീ ശൂരനാണെന്നു വെറുതെ പറയുകയാണ്! നീ ശൂരനല്ല, ശൂരമാനിയാണ്! ഹേ ദുർബുദ്ധേ, നീ ഭോഷ്കു പറയുന്നു: 'ഞാൻ ശൂരനാണ്' എന്ന്. 'ശൂരൻ ശത്രുക്കളെക്കണ്ടി ട്ടോടുമാറില്ലൊരിക്കലും.' പറയൂ, ശൂരനായ നീ എന്തു ധൃതിയാൽ ഓടിപ്പോന്നു? എഴുന്നേല്ക്കുക. ഭയം വിട്ടു നീ എതിർക്കുക! ഈ സൈന്യങ്ങളെയൊക്കെ കൊല്ലിച്ച്, അനുജന്മാരേയും കൊല്ലിച്ച്, ഹേ സുയോധനാ, ഇനിയും ജീവനിൽ ബുദ്ധിവെക്കല്ലേ! ധർമ്മ

കാംക്ഷിയും, ക്ഷത്രധർമ്മവും എടുത്ത ഒരുവൻ അതു ചെയ്കയില്ല. കർണ്ണനേയും, ശകുനിയേയും നീ ആശ്രയിച്ചു. മൗഢ്യത്താൽ അമർത്ത്യനാണെന്നു തന്നത്താനെ വിചാരിച്ചു. ആ മഹാപാതകം നീ ചെയ്തു. ചിന്തിക്കൂ ഭാരതാ! നിന്നെപ്പോലെയുള്ള ഒരുത്തൻ മൗഢ്യംകൊണ്ട് ഓടിപ്പോകുവാൻ വിചാരിക്കുമോ? ഉണ്ണീ! നിന്റെ പൗരുഷമെവിടെ? മാനമെവിടെ? നിന്റെ വിക്രമിത്വം എവിടെപ്പോയി? നിന്റെ വമ്പിച്ച ഗർവ്വ് എവിടെപ്പോയി? നിന്റെ കൃതാസ്ത്രത്വമെവിടെ? നീ ഇനിയും വെള്ളത്തിൽ കിടക്കുകയാണോ? എഴുന്നേല്ക്കുക! ക്ഷത്രധർമ്മം മുൻനിർത്തി പോരാടൂ! ഞങ്ങളെ കൊന്ന് നീ ഈ ഭൂമി രക്ഷിക്കുക, അല്ലെങ്കിൽ ഞങ്ങൾ കൊന്നിട്ടു ഭൂമിയിൽ വീഴുക. ഇതാണു ധാതൃകല്പിതമായ നിന്റെ മുഖ്യധർമ്മം. അതു നീ ശരിയായി അനുഷ്ഠിക്കുക! എന്നിട്ടു രാജാവാകുക!"

സഞ്ജയൻ പറഞ്ഞു: "ധീമാനായ ധർമ്മപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ വെള്ളത്തിൽത്തന്നെ വാണുകൊണ്ട് നിന്റെ പുത്രൻ ഇപ്രകാരം പറഞ്ഞു: 'മഹാരാജാവേ, പ്രാണിക്കു ഭയമേറ്റാലും അതിൽ അത്ഭുതമില്ല. ഞാൻ പ്രാണഭയംകൊണ്ടു പേടിച്ചു പോന്നതല്ല. എനിക്കു തേരില്ല. ആവനാഴിയില്ല. പിൻസൂതർ ചത്തുപോയി. കൂട്ടർ ചത്ത് ഒറ്റയായ ഞാൻ ആശ്വസിക്കുവാൻ പോന്നതാണ്. പ്രാണന്നുവേണ്ടി പേടിച്ചോ വിഷാദിച്ചോ വെള്ളത്തിൽ വാണതല്ല. തളർച്ചമൂലം അങ്ങനെ ചെയ്തതാണ്. അങ്ങ് ഹേ, കൗന്തേയാ, ആശ്വസിക്കുക. നിന്റെ കൂട്ടരും ആശ്വസിക്കട്ടെ! ഞാൻ എഴുന്നേറ്റാൽ നിങ്ങളോടൊക്കെ ഏല്ക്കുന്നതാണ്'"

യുധിഷ്ഠിരൻ പറഞ്ഞു: "ഞങ്ങളൊക്കെ ആശ്വസിച്ച് നിന്നെ വളരെനേരമായി അന്വേഷിക്കുന്നു. എന്നാൽ എഴുന്നേറ്റാട്ടെ! യുദ്ധം നടക്കട്ടെ! നീ പോരിൽ പാർത്ഥന്മാരെ കൊന്നു പുഷ്ടമായ നാടുനേടുക! അല്ലെങ്കിൽ ഞങ്ങളാൽ കൊല്ലപ്പെട്ട് വീരലോകംപ്രാപിക്കുക!"

ദുര്യോധനൻ പറഞ്ഞു: "ഹേ കുരുനന്ദനാ! ആർക്കുവേണ്ടി ഞാൻ രാജ്യത്തെ ഇച്ഛിക്കുന്നു. അവർ, എന്റെ അനുജന്മാർ എല്ലാം മരിച്ചു. രത്നം നശിച്ച് മന്നവന്മാർ ചത്ത ഭൂമിയെ വിധവപ്പെണ്ണിനെ എന്നപോലെ ഞാൻ ഭുജിക്കുവാൻ ആഗ്രഹിക്കുന്നില്ല. ഇന്നു നിന്നെ ജയിക്കുവാൻ ഹേ! യുധിഷ്ഠിരാ ഞാൻ ആശിക്കുന്നു. പാണ്ഡുപാഞ്ചാലന്മാരെ തകർക്കുവാനും ഞാൻ ആഗ്രഹിക്കുന്നു. ഇപ്പോൾ യുദ്ധംകൊണ്ട് അല്പവും കാര്യം ഞാൻ കാണുന്നില്ല. ദ്രോണനും, കർണ്ണനും, പോയപ്പോൾ, മുത്തച്ഛൻ വീണപ്പോൾ, ഇനി ഭൂമി നിനക്ക് ഇരിക്കട്ടെ! സഹായികളില്ലാത്ത ഏതു രാജാവാണ് ഭൂമി ഭരിക്കുവാൻ വിചാരിക്കുക? അപ്രകാരമുള്ള ഇഷ്ടജനങ്ങളെ കൊന്നും പുത്രഭ്രാതൃപിതൃജനങ്ങളെ കൊന്നും രാജ്യം നിങ്ങൾ ഹരിച്ചാൽ അമ്മട്ടിലിരിക്കുന്ന ഏതാൾ ജീവിച്ചിരിക്കുവാൻ ആഗ്രഹിക്കും? ഞാൻ ഇനി തോലുടുത്തു കാട്ടിലേക്കു പോകയാണ്. കൂട്ടുകാർ ചത്ത എനിക്ക് ഇനി യുദ്ധത്തിലാശയില്ല ഭാരതാ! മിക്ക ബാന്ധവന്മാരും ചത്തു. ഗജാശ്വങ്ങൾ നശിച്ചു. ഈ ഭൂമി മുഴുവൻ നിനക്കായിക്കഴിഞ്ഞു. വിജ്വരനായ നീ ഭുജിച്ചാലും. മാൻതോലുടുത്ത് ഞാൻ കാട്ടിലേക്കു തന്നെ പോകയാണ്. ആൾക്കാരില്ലാത്ത എനിക്കു ജീവനിലും കൊതിയില്ല. വിഭോ! ഹേ രാജേന്ദ്രാ, ഭവാൻ പോയാലും. രാജാക്കൾ ചത്തും, യോധന്മാർ നശിച്ചും, രത്നം തീർന്നും, കോട്ടവാതിൽ തകർന്നുമുള്ള ഭൂമി യഥാസുഖം വാണാലും."

സഞ്ജയൻ പറഞ്ഞു: "വെള്ളത്തിലാണ്, യശസ്വിയായ നിന്റെ പുത്രനായ ദുര്യോധനൻ ഇപ്രകാരം കരുണമായി പറയുന്നതുകേട്ട് യുധിഷ്ഠിരൻ പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ രാജാവേ, വെള്ളത്തിലാണ് നീ ആർത്തപ്രലാപം ചെയ്യാതിരിക്കുക. ഉണ്ണീ, പക്ഷിനാദംപോലെ നിന്റെ വാക്കുകളൊന്നും എന്റെ ഉള്ളിൽ തട്ടുന്നില്ല. നീ കൊടുക്കുവാൻ പോന്നോനാണെങ്കിലും സുയോധനാ, നീ തന്ന ഭൂമി രക്ഷിക്കുവാൻ ഞാൻ ഇച്ഛിക്കുന്നവനല്ല. ധർമ്മം ചിന്തിച്ച് ഞാൻ നീ തരുന്ന ഭൂമി വാങ്ങിക്കയില്ല. ഹേ രാജാവേ, ക്ഷത്രിയന്നു ധർമ്മമല്ലല്ലോ ഈ പരിഗ്രഹം. നീ തരുന്ന ഭൂമിയൊട്ടുക്കുവാങ്ങാൻ ഞാൻ വിചാരിക്കുന്നില്ല. നിന്നെ യുദ്ധത്തിൽ ജയിച്ച് ഭൂമിനേടി ഞാൻ ഭുജിക്കും. ഈശനല്ലാത്ത നീ എന്തിന് ഈ ഭൂമി കൊടുക്കുവാൻ വിചാരിക്കുന്നു? രാജാവേ, നീ ഈ ഭൂമി എന്തുകൊണ്ട് അന്നു തരാതിരുന്നു? കുലത്തിന്റെ ശാന്തിയോർത്ത് ഞാൻ ധർമ്മാനുസരണം അന്നു യാചിച്ചു. ശക്തനായ വാർഷ്ണേയനെ ദൂതനായി അയച്ചു. അന്നു ഭൂമി നല്കാതെ നിരസിച്ചയച്ചു. എന്നിട്ട് ഇപ്പോൾ നീ ഭൂമി നല്കുന്നു! കഷ്ടം നിനക്ക് ബുദ്ധിഭ്രമമില്ലല്ലോ! എതിർത്തവനായ ഏതു രാജാവാണ് ഭൂമി നല്കുവാൻ വിചാരിക്കുക? ഹേ! കൗരവനന്ദനാ, നീ, ഭൂമി നല്കുവാൻ ഈശനാകുന്നില്ല. ബലാൽ നേടുവാൻ, നീ ഇച്ഛിക്കാതെ നല്കുവാൻ ഇച്ഛിക്കുന്നതെന്താണ്? എന്നെ പോരിൽ ജയിച്ചിട്ട് ഈ ഭൂമി നീ പാലിച്ചുകൊള്ളുക? സൂചിത്തുമ്പുകൊണ്ടു കുത്തിയടയ്ക്കുവാൻ പോരുന്ന ഭൂമിപോലും തരാൻ തയ്യാറില്ലാതിരുന്ന നീ, ഇപ്പോൾ ഈ ഭൂമിയൊക്കെ തരുന്നതെന്താണ്? ഇപ്രകാരം ഐശ്വര്യം നിറഞ്ഞ ഭൂമിയൊക്കെ ഭുജിച്ച ഏതൊരുത്തൻ മൂഢനായി ഭൂമിയൊക്കെ ശത്രുവിന്നു നല്കും? വിമൂഢനായ നീ മൂർഖതകൊണ്ട് അറിയാതെ ഭൂമി നല്കുവാൻ വിചാരിക്കുകയാണ്! ഭൂമി നല്കുവാൻ തീരുമാനിച്ചതുകൊണ്ടൊന്നും നിന്റെ ജീവന്നു രക്ഷകിട്ടുവാൻ പോകുന്നില്ല. ഞങ്ങളെ പോരിൽ ജയിച്ച് നീ ഭൂമി രക്ഷിക്കൂ! അല്ലെങ്കിൽ ഞങ്ങൾ കൊന്നിട്ട് നീ മുഖ്യലോകങ്ങളെ നേടൂ! ഞാനും നീയും ജീവിച്ചിരുന്നാൽ, രണ്ടു പേരും ഒപ്പം ജീവിച്ചിരുന്നാൽ, നമ്മുടെ ജയത്തിൽ ലോകത്തിന്നു സംശയമുണ്ടാകും. ഹേ ദുർബ്ബുദ്ധേ, നിന്റെ ജീവൻ ഇപ്പോൾ എന്റെ കൈയിലാണ്. ഞാൻ ജീവിക്കുവാൻ പോരുന്നവനാണ്; നീ ജീവിക്കുവാൻ ശക്തനുമല്ല. ഞങ്ങളെ ചുട്ടെരിക്കുവാൻ വിശേഷിച്ചും നീ ഉദ്യമിച്ചു. ആശീവിഷം, വിഷം, വാരിപ്രവേശം ഇവയാലും, രാജ്യാപഹാരത്താലും രാജാവേ, നീ ഞങ്ങളെ ദ്രോഹിച്ചു. ദ്രൗപദി കർഷണംകൊണ്ടും അപ്രിയോക്തികൾകൊണ്ടും ഇവയാലൊക്കെ ഹേ ദുഷ്ടാ! നിന്റെ ജീവൻ കിട്ടുവാൻ പോകുന്നില്ല. എഴുന്നേല്ക്കൂ! എഴുന്നേല്ക്കൂ! യുദ്ധം ചെയ്യുക! വേഗമാവട്ടെ! അതാണു ഗുണം!"

സഞ്ജയൻ പറഞ്ഞു: "ഇപ്രകാരം വിജയത്തിന്നു യോജിച്ച പല വാക്കുകൾ വീണ്ടും വീണ്ടും അങ്ങോട്ടും ഇങ്ങോട്ടും ആ വീരന്മാർ രാജാവേ, പറഞ്ഞു."

**32. യുധിഷ്ഠിരദുര്യോധനസംവാദം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ സഞ്ജയാ! ഇപ്രകാരം അധിക്ഷേപവർഷമേറ്റ എന്റെ ഉണ്ണിയായ രാജാവ്, സ്വഭാവാൽ കോപിഷ്ഠനും, വീരനും, പരന്തപനുമായ ദുര്യോധനൻ, അപ്പോൾ എന്തു മട്ടായി? അവൻ ഒരിക്കലും അധിക്ഷേപം കേട്ടിട്ടില്ലാത്തവനാണ്. എല്ലാവർക്കും രാജഭാവംകൊണ്ട് മാന്യനായി വാണിരുന്നവനാണ്. അർക്കന്റെ പ്രഭപോലെ സ്വന്തം ആതപത്രത്തിന്റെ ഛായപോലും മാനിത്വം കൊണ്ടു ഖേദമുളവാക്കുന്ന അവൻ ഇത് എങ്ങനെ കേട്ട് സഹിച്ചു? മ്ലേച്ഛരും, കാടരും ചേർന്ന ഈ പാരിടം മുഴുവൻ അവന്റെ കനിവാൽ നിന്നു. അതും നീ കണ്ടിട്ടില്ലേ സഞ്ജയാ! വിശേഷിച്ചും പാണ്ഡുപുത്രർ ഇപ്രകാരം അധിക്ഷേപിച്ചപ്പോൾ സ്വഭൃത്യഹീനനായ അവൻ, വിജനത്തിൽ ശത്രുക്കളാൽ ചുറ്റപ്പെട്ട ആ വിജയികളുടെ വീണ്ടുംവീണ്ടുമുള്ള കടുത്ത വാക്കുകൾ കേട്ട് എന്തു സമാധാനം പറഞ്ഞു? പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "ഹേ രാജേന്ദ്രാ, സോദരന്മാരോടൊത്തുചേർന്ന യുധിഷ്ഠിരൻ അപ്രകാരം തർജ്ജിച്ചപ്പോൾ, വെള്ളത്തിൽ കിടക്കുന്ന ജനാധിപനായ രാജാവ് കടുത്ത വാക്കുകൾകേട്ടു വിഷമസ്ഥനായി ചുടുനെടുവീർപ്പുവിട്ട് വീണ്ടും വെള്ളത്തിൽ മുങ്ങി. വെള്ളത്തിൽവെച്ച് രാജാവ് വീണ്ടും കൈകൾ കുടഞ്ഞു പോരിന്നുറച്ചു യുധിഷ്ഠിരനോടു പറഞ്ഞു.

ദുര്യോധനൻ പറഞ്ഞു: 'ഹേ രാജാവേ, നിങ്ങൾ സുഹൃത്തുക്കളുള്ളവരും ചുറ്റും തേരും വാഹനങ്ങളുമുള്ളവരാണ്. ഞാനാണെങ്കിൽ ഏകനാണ്. കൂട്ടുകാരൊക്കെ മരിച്ചവനാണ്. തേരില്ല, കുതിരകൾ ചത്തു. ശസ്ത്രധരന്മാരായ പലരും തേരിൽ ചുഴന്നു

നില്ക്കുന്നു. വെറും നിലത്തുനിന്നു ശസ്ത്രങ്ങളില്ലാത്ത ഞാൻ ഒറ്റയ്ക്കു നിങ്ങളോട് എങ്ങനെ ഏല്ക്കും? ഹേ! യുധിഷ്ഠിരാ, എന്നോട് ഓരോരുത്തരായി യുദ്ധം ചെയ്യുവിൻ! പല വീരന്മാരോട് ഒരാൾ പൊരുതുന്നത് അനാര്യമാണ്. വിശേഷിച്ചും ചട്ടയറ്റവനും തളർന്നവനും ആപത്തിലെത്തിയവനുമാണ് ഞാൻ. എന്നുതന്നെയല്ല, മുറിവേറ്റവനും സൈന്യവാഹങ്ങൾ ചത്തവനുമാണ്. പിന്നെ ഞാൻ ഒന്നു പറയാം: എനിക്ക് ഭീമനെ ഭയമില്ല. ജിഷ്ണുവിനേയും കൃഷ്ണനേയും എനിക്കു ഭയമില്ല. പാഞ്ചാലരേയും, മാദ്രേയന്മാരേയും, സാത്യകിയേയും, മറ്റ് ഭടന്മാരേയും എനിക്കു ഭയമില്ല. ഞാൻ ഒറ്റയ്ക്ക് എല്ലാവരേയും ചൊടിച്ചേറ്റ് തടുക്കുന്നുണ്ട്. സജ്ജനങ്ങൾക്ക് ധർമ്മത്തിലാണല്ലോ കീർത്തി. ധർമ്മവും കീർത്തിയും പാലിച്ചുകൊണ്ട് പറയുകയാണ് ഞാൻ. നിങ്ങളോടൊക്കെ ഞാൻ ഒറ്റയ്ക്കു പൊരുതുന്നുണ്ട്. അതു തുടർച്ചയായി ഋതുക്കളോടു വത്സരം എന്നപോലെ ഏല്ക്കുന്നുണ്ട്. ഞാൻ അശസ്ത്രനും രഥഹീനനുമാണെങ്കിലും രഥാശ്വങ്ങൾ ചേർന്ന നിങ്ങളോട് എതിർക്കുന്നുണ്ട്. പ്രഭാതത്തിൽ സൂര്യൻ നക്ഷത്രങ്ങളെയൊക്കെ തേജസ്സുകൊണ്ടു പോക്കുന്നതുപോലെ ഞാൻ പോക്കുന്നുണ്ട്. ഹേ പാണ്ഡുപുത്രന്മാരെ, സ്ഥൈര്യം കൊള്ളുക! പുകഴ്ന്ന ക്ഷത്രിയന്മാർക്ക് ഇന്നു ഞാൻ കടംവീട്ടുന്നുണ്ട്. ബാൽഹീകദ്രോണഭീഷ്മകർണ്ണന്മാർക്കും, ശൂരനായ ജയദ്രഥനും, ഭഗദത്തനുമൊക്കെ ഞാൻ ഇന്നു കടം വീട്ടും. മദ്രാധിപനായ ശല്യനും, അപ്രകാരം ഭൂരിശ്രവസ്സിനും മക്കൾക്കും ഹേ ഭരതശ്രേഷ്ഠാ, സൗബലനായ ശകുനിക്കും, മിത്രങ്ങൾക്കും, സ്നേഹിതർക്കും, ബന്ധുക്കൾക്കും ഒക്കെയുള്ള കടം ഞാൻ ഇന്നു വീട്ടും. തമ്പിമാരോടൊത്ത നിന്നെ വധിച്ചു ഞാൻ എല്ലാവരോടുമുള്ള കടം വീട്ടും.' ഇപ്രകാരം പറഞ്ഞ് ദുര്യോധനൻ വിരമിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "ഭാഗ്യം! സുയോധനാ, നീയും ക്ഷത്രധർമ്മം അറിഞ്ഞുവല്ലൊ! ഭാഗ്യത്താൽ നിന്റെ ബുദ്ധി യുദ്ധത്തിന്നായി നില്ക്കുന്നു! ഭാഗ്യം! കൗരവ്യാ, നീ ശൂരനാണ്. ഭാഗ്യം! യുദ്ധം അറിയുന്നവനായ നീ ഒറ്റയ്ക്ക് ഞങ്ങളോടൊക്കെ പൊരുതുവാൻ കരുതുന്നു. ഒറ്റയ്ക്ക് ഒരുത്തനോടേറ്റ് നിന്റെ ബോദ്ധ്യപ്രകാരമുള്ള ആയുധം എടുത്തു പൊരുതൂ! ഞങ്ങളൊക്കെ കണ്ടു നില്ക്കാം. ഹേ വീരാ! ഞാൻ നിനക്ക് വേറെയും ഇഷ്ടകാമം നല്കാം. നീ ഒരാളെക്കൊന്നാൽ ഞാൻ നിന്നെ രാജാവാക്കാം. അല്ലെങ്കിൽ സ്വർഗ്ഗം നേടാം."

ദുര്യോധനൻ പറഞ്ഞു: "ഒറ്റയ്ക്ക് പൊരുതാനാണെങ്കിൽ ഒരു ശൂരനെ തരിക. ആ യുദ്ധങ്ങളിൽ എനിക്ക് സമ്മതമായ ഗദ ഞാൻ എടുക്കുന്നു. എന്നെ ഒറ്റയ്ക്കു കൊല്ലുവാൻ വിചാരിക്കുന്ന ഒരാൾ എന്നോടു പദാതിയായിനിന്നു ഗദയാൽ പൊരുതട്ടെ. വിചിത്രമായ രഥയുദ്ധങ്ങൾ പലതും അടിക്കടി നടന്നുവല്ലൊ. ഇപ്പോൾ അത്യത്ഭുതമായ ഈയൊരു ഗദായുദ്ധവും നടക്കട്ടെ! മനുഷ്യൻ നിത്യം ഉപയോഗിക്കുന്ന ചോറുപോലും ഒന്നു മാറുവാൻ ചിന്തിക്കാറുണ്ട്. യുദ്ധങ്ങൾക്കും ഒരു മാറ്റം ഭവാന്റെ മതപ്രകാരമാകട്ടെ! ഹേ മഹാഭുജാ! ഗദകൊണ്ടു ഞാൻ തമ്പിമാരോടുകൂടിയ നിന്നെ ജയിക്കുന്നതാണ്. പാഞ്ചാലസൃഞ്ജയന്മാരേയും നിന്റെ മറ്റു ഭടന്മാരേയും ഞാൻ ജയിക്കും. എനിക്ക് ഇരുട്ടിൽപ്പോലും കൂസലില്ല യുധിഷ്ഠിരാ!"

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, എണീക്കൂ! എണീക്കൂ എന്നോടുകൂടി പോരൂ! സുയോധനാ, ബലവാനായ നീ ഗദകൊണ്ട് പോരിൽ ഒരുത്തനോടൊരുത്തനായി ഏറ്റ്, ഹേ ഗാന്ധാരേ, നീ ആണാവുക. നീ കരുതി പൊരുതിക്കൊള്ളുക. നിന്റെ കഥ ഇന്ന് തീർന്നതുതന്നെ; ഇന്ദ്രൻ തുണച്ചാലും."

സഞ്ജയൻ പറഞ്ഞു: "ഈ വാക്കുകളൊന്നും നിന്റെ പുത്രൻ പൊറുത്തില്ല. വെള്ളത്തിലാണ്ട അവൻ മടയിൽ ചീറ്റുന്ന സർപ്പംപോലെ ചീറ്റി. വാക്കാകുന്ന ചമ്മട്ടികൊണ്ട് അടിക്കപ്പെടുന്ന അവൻ ഉത്തമാശ്വം കുരാഘാതമേറ്റാലെന്നപോലെ സഹിക്കാതെ ചീറി. അവൻ വെള്ളംകലക്കി, കാരിരുമ്പുഗദ കൈയിലെടുത്തു. പൊന്നിൻ തകിടുകെട്ടിച്ച ആ വലിയ ഗദ എടുത്ത് വീര്യവാനായ ദുര്യോധനൻ വെള്ളത്തിൽനിന്നു ചീറ്റുന്ന പാമ്പുപോലെ എഴുന്നേറ്റു. സ്തംഭിച്ച ജലം ഭേദിച്ച് ഗദ ചുമലിൽവെച്ചു തപിക്കുന്ന ആദിത്യനെപ്പോലെ ഉത്ഥാനംചെയ്തു. ആ മഹാബലനായ ധാർത്തരാഷ്ട്രൻ ഗദയെടുത്തു ചുഴറ്റി. ഗദയേന്തിയ അവൻ ശൃംഗമുള്ള അദ്രിപോലെ, ക്രുദ്ധനായ ശൂലിയെപ്പോലെ, തപിക്കുന്ന അർക്കനെപ്പോലെ, ശോഭിച്ചു ഗദയേന്തി കേറിവരുന്ന ആ മഹാഭുജൻ ദണ്ഡുധരിച്ച അന്തകനെപ്പോലെ കണ്ട് ജീവികൾ ഒക്കെ ആർത്തു പാഞ്ചാലന്മാരൊക്കെ അവനെക്കണ്ട് വജ്രം ഏന്തുന്ന ശക്രനോ, ശൂലമേന്തിയ രുദ്രനോ എന്നു സംശയിച്ചു. അവൻ എത്തുന്നതു കണ്ട് സർവ്വരും ഹർഷിച്ചു. പാഞ്ചാലരും, പാണ്ഡവരും തമ്മിൽനോക്കി കൈകൊട്ടിയാർത്തു. നിന്റെ പുത്രനായ സുയോധനൻ ഇതുതന്നെ പരിഹസിക്കയാണെന്നു വിചാരിച്ചു. കണ്ണുരുട്ടി ക്രുദ്ധനായി പാർത്ഥനെ ചുടുന്നവിധത്തിൽ പുരികം മൂന്നു മുനയാക്കി ചുണ്ടുകടിച്ച് കൃഷ്ണനോടു കൂടി നില്ക്കുന്ന പാണ്ഡവന്മാരോട് എതിർത്തു പറഞ്ഞു."

ദുര്യോധനൻ പറഞ്ഞു: "ഈ പരിഹാസത്തിന്റെ ഫലം പാണ്ഡവന്മാർ ഏല്ക്കട്ടെ! പാഞ്ചാലന്മാരോടൊത്തു ചത്ത് കാലപുരിക്ക് ഇന്നു ചെല്ലുമാറാകട്ടെ!"

സഞ്ജയൻ പറഞ്ഞു: "വെള്ളത്തിൽനിന്ന് നിന്റെ പുത്രനായ സുയോധനൻ എഴുന്നേറ്റു. കൈയിൽ ഗദയും, മെയ്യിൽ ചോരയുമായി അവൻ നിന്നു. അവന്റെ ചോരയണിഞ്ഞ ദേഹം വെള്ളംകൊണ്ടു നനഞ്ഞു ചോലയൊഴുകുന്ന മലപോലെ ശോഭിച്ചു. ഗദയേന്തുന്ന ധീരനെക്കണ്ട പാണ്ഡവന്മാർ ആർത്തു. ദണ്ഡേന്തി ക്രുദ്ധനായി നില്ക്കുന്ന അന്തകനെപ്പോലെ. ഹർഷിച്ചാർക്കുന്ന കാളക്കൂറ്റനെപ്പോലെ, മേഘഘോഷനായ ആ വീര്യവാൻ പാണ്ഡവന്മാരെ ഗദയുമേന്തി യുദ്ധത്തിന്നു വിളിച്ചു."

ദുര്യോധനൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! എന്നോട് ഓരോരുത്തനായിഏറ്റ് എതിർക്കുവിൻ. പല വീരന്മാരോട് ഒറ്റയ്ക്ക് ഒരാൾ പൊരുതുന്നത് അനാര്യമാണ്. വിശേഷിച്ചും ഞാൻ ചട്ടയറ്റവനും അംഭസ്സിൽ തളർന്ന് ആണ്ടവനുമാണ്. ഏറ്റവും മുറിവേറ്റവനും, സൈന്യവാഹങ്ങൾ ചത്തവനുമാണ്. സർവ്വ ഉപകരണങ്ങളും പോയി, ശസ്ത്രവും, ചട്ടയും ഇല്ലാതെ തനിച്ചു പൊരുതുന്ന എന്നെ വാനവന്മാർ വാനിൽനിന്നു കാണട്ടെ! നിങ്ങളോടൊക്കെ തീർച്ചയായും പൊരുതേണ്ടവനാണു ഞാൻ. അയുക്തവും, യുക്തവും, നിത്യവും അനിത്യവുമൊക്കെ അറിയുന്നവനാണല്ലോ ഭവാൻ."

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ സുയോധനാ, നിനക്ക് ഈ ബുദ്ധി എവിടെനിന്നുണ്ടായി? തോന്നാൻ പാടില്ലാത്തത് എങ്ങനെ തോന്നി? അഭിമന്യു ഒരുത്തനെ നിങ്ങൾ രഥിശ്രേഷ്ഠന്മാർ എല്ലാവരുംകൂടിയല്ലെ തല്ലിക്കൊന്നത്? മഹാഘോരവും, നിർഘൃണവും, നിരപേക്ഷണവുമാണ് ക്ഷത്രധർമ്മം. അല്ലെങ്കിൽ നിങ്ങൾ ആ നിലയ്ക്ക് അഭിമന്യുവെ കൊല്ലുമോ? ധർമ്മജ്ഞന്മാരായ നിങ്ങളെല്ലാം ശൂരന്മാരും, സംഹാരസമർത്ഥന്മാരുമാണ്. ന്യായത്താൽ പൊരുതുന്നവർക്കുള്ളതാണ് ഇന്ദ്രലോകം. ഏറെപ്പേർകൂടി ഒരുത്തനെ കൊല്ലുന്നത് ധർമ്മമല്ലെങ്കിൽ നിന്റെ അഭിപ്രായപ്രകാരം പലർകൂടി അഭിമന്യുവിനെ കൊന്നത് എങ്ങനെ ധർമ്മമാകും? കഷ്ടപ്പെടുമ്പോൾ ജീവനുള്ളവരൊക്കെ ധർമ്മത്തെ ചിന്തിക്കും. പാദസ്ഥൻ പരലോകത്തിൽ ദ്വാരംമൂടിക്കാണും. ഹേ, വീരാ, ചട്ടയിടൂ! മുടി കെട്ടിമുറുക്കൂ! നിനക്ക് എന്താണ് ഇല്ലാത്തതെങ്കിൽ അതു എടുത്തോളൂ! നിനക്ക് ഈ കാമവുംകൂടി ഞാൻ തരാം. അഞ്ചു പാണ്ഡവരിൽ നീ ആരോടാണ് ഇച്ഛിക്കുന്നത് അവനെ കൊന്നാൽ നിനക്ക് രാജാവാകാം. ചത്താൽ സ്വർഗ്ഗവും നേടാം. ഹേ വീരാ, നിന്റെ ജീവൻ ഒഴികെ യുദ്ധത്തിൽ നീ ആഗ്രഹിക്കുന്നത് ചോദിച്ചോളൂ; ഞാൻ തരാം."

സഞ്ജയൻ പറഞ്ഞു: "ഉടനെ നിന്റെ പുത്രൻ ചട്ട വാങ്ങിച്ചു. പൊന്നണിഞ്ഞ് അഴകേറുന്ന മുടിച്ചാർത്തും അപ്രകാരം തന്നെ വാങ്ങിച്ചു മുടിച്ചാർത്തു ധരിച്ച് പൊൻചട്ടയിട്ട് ഹേ രാജാവേ, അവൻ പൊൻമലപോലെ ശോഭിച്ചു. ഗദയേന്തി പോർക്കള

ത്തിൽ സജ്ജനായി, സന്നദ്ധനായിനിന്ന് പാണ്ഡവന്മാരോ ടെല്ലാം നിന്റെ പുത്രൻ പറഞ്ഞു: 'ഭ്രാതാക്കളിൽ നിങ്ങളിൽ ഒരാൾ ഗദയെടുത്ത് എന്നോടേല്ക്കുക. ഞാൻ നകുലനുമായും, സഹദേവനുമായും, ഭീമനുമായും, അല്ലെങ്കിൽ അർജ്ജുനനുമായും, അങ്ങയുമായും എതിർക്കാം. സംഗരത്തിൽ പൊരുതി ഞാൻ ജയിക്കാം. ദുർഗ്ഗമമായ വൈരത്തിന്റെ അന്തം എത്തിക്കും ഈ ഗദകൊണ്ട്. ഗദായുദ്ധത്തിൽ എന്നോടു തുല്യനായി ആരും ഇല്ലെന്നു ഞാൻ കാണുന്നു. എതിർത്ത നിങ്ങളെ ഞാൻ കൊല്ലുന്നുണ്ട്. ഗദയാൽ ഏവനേയും ഞാൻ കൊല്ലും. മുറയ്ക്ക് എന്നോടു പൊരുതുവാൻ ഒരുത്തനും മതിയാവില്ല താൻതന്നെ തന്നെപ്പറ്റി ഗർവ്വോദ്ധതമായിപ്പറയുന്നത് അയുക്തമാണ്. എന്നാൽ ഞാൻ പറഞ്ഞത് ഇന്നു സഫലമാക്കിക്കാണിച്ചുതരാം നിങ്ങളുടെ മുമ്പിൽവെച്ചുതന്നെ. ഈ മുഹൂർത്തത്തിൽ ഇതു സത്യമോ, മിഥ്യയോ എന്നറിയാം. എന്നോട് പൊരുതുവാൻ കരുതുന്നവൻ ഗദയെടുക്കട്ടെ!"

**33. ഭീമസേനദുര്യോധനസംവാദം** – സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ! ഇപ്രകാരം ദുര്യോധനൻ ഗർജ്ജിക്കുമ്പോൾ യുധിഷ്ഠിരനോട് കേശവൻ കോപിച്ചു പറഞ്ഞു."

കേശവൻ പറഞ്ഞു: "ഹേ, യുധിഷ്ഠിരാ! ഭവാനെന്താണ് ഇങ്ങനെയൊക്കെ പറഞ്ഞത്? ദുര്യോധനൻ ഭവാനെ പോരിൽ വരിച്ചാലോ? അഥവാ അർജ്ജുനനേയോ, നകുലനേയോ, സഹദേവനേയോ പോരിൽ വരിച്ചാലോ? ഇതെന്തു സാഹസമാണ് ഭവാൻ ഇങ്ങനെ പറഞ്ഞത്? നിങ്ങളിലൊരാളെ കൊന്നാൽ കുരുരാജാവാക്കാം എന്നു പറഞ്ഞത് എന്തൊരു സാഹസമാണ്? രാജാവേ, ഇവൻ പതിമൂന്നു കൊല്ലം ഇരുമ്പുപുരുഷനിൽ ഭീമസേനവധത്തിന്നുവേണ്ടി ഗദായുദ്ധം അഭ്യസിച്ചവനാണ്. ഹേ ഭരതർഷഭാ! എന്തുചെയ്യും ഇനി നാം? നീ കനിവുകൊണ്ട് സാഹസംചെയ്തു. ഈ വിസ്തൃതമായ ലോകത്തിൽ ഗദയെടുത്ത് അവനോടു പൊരുതുവാൻ ഭീമനൊഴികെ മറ്റാരേയും ഞാൻ കാണുന്നില്ല. ഭീമനും അവനെ ജയിക്കുവാൻ പരിശ്രമം വേണം. വിഷമമുണ്ട്. ഭവാൻ പണ്ടത്തെ ചൂതുപോലെ, ശകുനിയുമായി വേണ്ടാത്തതിന്നിറങ്ങിയതുപോലെ, ഇപ്പോഴും ഇതാ ഓരോ വിഷമങ്ങൾ വലിച്ചുകൂട്ടാൻ തുടങ്ങി. ഭീമൻ ബലവാനും സമർത്ഥനുമാണ്. എന്നാൽ, സുയോധനൻ പടുവാണ്. ബലിയും പടുവും ചേർന്നാൽ പടുവാണ് മെച്ചം നേടുക. ഹേ രാജാവേ, നീ ഈ ശത്രുവിനെ ഇപ്പോൾ സമസ്ഥിതിയിലാക്കിയിരിക്കുന്നു. ആത്മാവ് വിഷമത്തിലായി. ഇന്ന് നമ്മൾ കുഴക്കിലകപ്പെട്ടുപോയിരിക്കുന്നു. മിക്കവാറും വൈരികളെ വെന്നവൻ, ഒരൊറ്റ വിരോധിയാൽ കഷ്ടപ്പെട്ടവൻ, വീണ്ടെടുത്ത രാജ്യം ആര് നഷ്ടപ്പെടുത്തും? ഗദയേന്തുന്ന ദുര്യോധനനെ യുദ്ധത്തിൽ ജയിക്കുവാൻ ഈ ലോകത്തിൽ ദേവരാജനാകിലും സാദ്ധ്യമല്ല. നീയും, ഭീമനും, നകുലനും, സഹദേവനും, അർജ്ജുനനും മുറയ്ക്ക് ഓരോരുത്തനായി യുദ്ധംചെയ്ത് അവനെ ജയിക്കുവാനാകുന്നതല്ല. സുയോധനൻ പടുവാണ്. ശത്രുവോട് ഗദയാൽ പൊരുതുവാൻ പറയേണ്ട കാര്യമെന്ത്? 'ഞങ്ങളിലൊരാളെ കൊന്നാൽ നിനക്ക് ഞങ്ങളുടെ രാജാവാകാം' എന്നു പറയേണ്ടുന്ന കാര്യമെന്ത്? വൃകോദരനോടേറ്റാലും നമ്മൾക്ക് ജയം സംശയമാണ്. മുറയ്ക്കു പൊരുതുകയാണെങ്കിൽ ഈ മഹാബലൻ പടുവാണ്. 'ഒരാളെക്കൊന്നാൽ നിനക്ക് ഞങ്ങളുടെ രാജാവാകാമെന്ന്!' വീണ്ടും പറഞ്ഞവൻ രാജ്യം നേടുകയില്ല. ഈ കുന്തീപാണ്ഡുസന്തതി രാജ്യം തീർച്ചയായും നേടാൻ പോകുന്നില്ല. ഇവർ എന്നേക്കും കാട്ടിൽ വാഴാനോ, ഭിക്ഷാടനംചെയ്തു ജീവിക്കാനോ പടച്ചുവിട്ട കൂട്ടരാണ്."

ഭീമൻ പറഞ്ഞു: "ഹേ യദുനന്ദനാ! മധുസൂദനാ! ഭവാൻ വിഷാദിക്കരുത്. ഇന്ന് ദുർഗ്ഗമമായ വൈരത്തിന്റെ മറുകരയ്ക്കെത്തും ഞാൻ. പോരിൽ ഞാൻ ദുര്യോധനനെ കൊല്ലും. അതിൽ ഭവാനൊട്ടും സംശയിക്കേണ്ട. ധർമ്മപുത്രനിൽ വിജയം ദൃഢമായി ഞാൻ കാണുന്നു. ദുര്യോധനന്റെ ഗദയുടെ ഒന്നരയിരട്ടിയിലധികം ഭാരമുള്ളതാണ് എന്റെ ഗദ. ധാർത്തരാഷ്ട്രന്റെ ഗദ അത്രയില്ലല്ലോ മാധവാ, നടുങ്ങരുത്. ഗദകൊണ്ട് ഇവനുമായി പൊരുതുവാൻ ഞാനൊരുങ്ങി. നിങ്ങളൊക്കെ എന്റെ കാഴ്ചക്കാരാകുക. നാനാശസ്ത്രമെടുത്ത് വാനോരോടുചേർന്ന മൂന്നുലോകവും വന്ന് എന്നോടെതിർത്തു ജയിക്കുന്നത് കാണട്ടെ. എന്നിട്ടാണോ സുയോധനൻ!"

സഞ്ജയൻ പറഞ്ഞു: "അപ്രകാരം പറയുന്ന ഭീമനെ വാസുദേവൻ പ്രഹൃഷ്ടനായി പൂജിച്ചു. അവനോട് പിന്നെ, ഇപ്രകാരം പറഞ്ഞു:'നിന്നെ ആശ്രയിച്ച് മഹാബാഹോ! ധർമ്മരാജാവായ യുധിഷ്ഠിരൻ ഹതാരിയായി ദീപ്തമായ തന്റെ ശ്രീയെ നേടും; യാതൊരു സംശയവുമില്ല. നീയാണല്ലോ എല്ലാ ധാർത്തരാഷ്ട്രന്മാരെയും കൊന്നത്. രാജരാജാത്മജന്മാരേയും ഗജങ്ങളേയുമൊക്കെ വീഴ്ത്തിയത് നീയാണല്ലോ. കലിംഗർ, മാഗധർ, പ്രാച്യർ, ഗാന്ധാരന്മാർ, കുരുക്കൾ ഇവരൊക്കെ യുദ്ധത്തിൽ നിന്നോടേറ്റു മരിച്ചുപോയി. ഇനി നീ ദുര്യോധനനേയും കൊന്ന് ആഴിചൂഴുന്ന ഊഴിയെ, പണ്ട് ഇന്ദ്രന്ന് വിഷ്ണു എന്നപോലെ നീ ധർമ്മരാജാവിന്നു നല്കുക. നിന്നോടേറ്റ് പാപിയായ ധാർത്തരാഷ്ട്രൻ നശിക്കും. ഇവന്റെ തുട ഖണ്ഡിച്ച് നീ സത്യം കാക്കും. ഹേ പൃഥാപുത്രാ! യത്നിച്ചു പൊരുതേണ്ടവനാണ് ധാർത്തരാഷ്ട്രൻ. ഇവൻ കൃതിയാണെന്നു മാത്രമല്ല, ബലവാനും യുദ്ധശൗണ്ഡനുമാണ്.' ഈ സമയത്ത് സാത്യകിയും പാണ്ഡുപുത്രനെ പൂജിച്ചു. പാഞ്ചാലരും, ധർമ്മരാജൻ തുടങ്ങിയ പാണ്ഡവേയന്മാരും ഭീമസേനന്റെ ആ വാക്കിനെ ബഹുമാനിച്ചു. പിന്നെ ഭീമബലനായ ഭീമൻ സൃഞ്ജയന്മാരുമായി അർക്കനെപ്പോലെ നില്ക്കുന്ന യുധിഷ്ഠിരനോട് പറഞ്ഞു.

ഭീമൻ പറഞ്ഞു: 'ഹേ, രാജാവേ, ഇവനോടേറ്റ് ഞാൻ പോരിൽപ്പൊരുതുവാൻ ഉദ്യമിക്കാം. എന്നെ പോരിൽ ജയിക്കുവാൻ ഈ പുരുഷാധമൻ ശക്തനാവുകയില്ല. ഏറ്റവും ഉള്ളിൽത്തട്ടിയ ക്രോധം ഇന്ന് മോചിപ്പിക്കാം. ഖാണ്ഡവക്കാട്ടിലെ തീ അർജ്ജുനനെന്നപോലെ നിന്റെ ഉള്ളിൽ ധാർത്തരാഷ്ട്രനെക്കുറിച്ചുള്ള ശല്യം ഇന്നു ഞാൻ പിഴുതുനീക്കും. ഇന്നു ഞാൻ ഗദയാൽ ആ പാപിയെക്കൊല്ലും. ഇന്ന് ഭവാന് സുഖിക്കാം. കീർത്തിമാലയെ ഞാനങ്ങയ്ക്കണിയിക്കാം. പ്രാണനും, ശ്രീയും, രാജ്യവും ഒപ്പം ഉടനെ ദുര്യോധനൻ വിടും. ഞാൻ പുത്രനെ കൊന്നതായിക്കേട്ട് അംബികാസുതനായ ധൃതരാഷ്ട്രൻ ശകുനിപ്പോരിലുണ്ടായ ദുഷ്കർമ്മത്തെ ഓർക്കും' എന്നു പറഞ്ഞ് ഭരതശ്രേഷ്ഠനായ ഭീമൻ ഗദയെടുത്ത് വൃത്രനെ ശക്രനെന്ന വിധം ദുര്യോധനനോട് പോരിന്നേറ്റു. ആ പോർവിളി സഹിക്കാതെ വീര്യവാനായ നിന്റെ പുത്രൻ മത്തേഭത്തോട് മത്തേഭം പോലെ ആഞ്ഞടുത്തു. പോരിന്നെത്തുന്ന ഗദാഹസ്തനായ നിന്റെ പുത്രനെ ശൃംഗമേന്തുന്ന കൈലാസംപോലെ പാണ്ഡവന്മാർ കണ്ടു. കൂട്ടംപിരിഞ്ഞ് ആനയെപ്പോലെ ശക്തനായ കൗരവൻ ഒറ്റയ്ക്കടുത്ത് എതിർത്തപ്പോൾ പാണ്ഡവന്മാർ ഹർഷിച്ചു. കൂസലില്ല. ഭയമില്ല. വാട്ടമില്ല. ദുര്യോധനൻ പോരിൽ സിംഹം കണക്കെ നിന്നു. ഗദയേന്തി നില്ക്കുന്ന ദുര്യോധനനെ നോക്കി ഭീമൻ പറഞ്ഞു.

ഭീമൻ പറഞ്ഞു: "ധൃതരാഷ്ട്രരാജാവും നീയും ഞങ്ങളിൽ പല ദുഷ്കർമ്മങ്ങളും ചെയ്തു. വാരണാവതത്തിൽ നടന്ന ദുഷ്കർമ്മമോർക്കുക. തീണ്ടാരിയായ കൃഷ്ണയെ ക്ലേശിപ്പിച്ചതോർക്കൂ! സഭയിൽ ശകുനിയുടെ പോരുകൊണ്ട് രാജാവിനെ ജയിച്ചതും മറ്റും മറ്റും പാപങ്ങൾ ഹേ ദുർബുദ്ധേ! നീ ചെയ്തില്ലേ നിർദ്ദോഷികളായ ഞങ്ങളിൽ? അതിന്റെ ഫലം നീ ഇപ്പോൾ കണ്ടുകൊള്ളുക! നീമൂലം കീർത്തിമാനായ പിതാമഹൻ ശരശയ്യയിൽ വീണുകിടക്കുന്നു. ഭരതശ്രേഷ്ഠനായ ആ ഗാംഗേയൻ നമ്മൾക്കെല്ലാവർക്കും പിതാമഹനല്ലേ? ദ്രോണൻ പോയി, കർണ്ണനും ചത്തു, പ്രതാപിയായ ശല്യനും ചത്തു! വൈരത്തിന്റെ ആദികർത്താവായ ശകുനിയും രണത്തിൽ മരിച്ചു. നിന്റെ അനുജന്മാരും മക്കളും, യോദ്ധാക്കളുമൊക്കെ ചത്തു. പോരിൽ പിന്തിരിയാത്ത ശൂരന്മാരായ രാജാക്കന്മാരും മരിച്ചു. ഇവരും മറ്റുപലരും ഹേ, ഭരതർഷഭാ! ചത്തില്ലേ? കൃഷ്ണയ്ക്ക് ക്ലേശങ്ങൾ വരു

ത്തിയ പാപിയായ ദുശ്ശാസനനും ചത്തു. പ്രാതികാമിയും ചത്തു. കൃതഘ്നനനും പുരുഷാധമനുമായ നീയൊരുത്തൻ ശേഷിപ്പുണ്ട്. നിന്നേയും ഇന്നു ഞാൻ ഗദയാൽ കൊല്ലും. അതിന്നു യാതൊരു സംശയവുമില്ല. ഇന്ന് പോരിൽ നിന്റെ സർവ്വ ഗർവ്വും അവസാനിപ്പിക്കും. രാജ്യത്തിന്നുള്ള അത്യാഗ്രഹവും പാണ്ഡുപുത്രരോടുള്ള ദ്രോഹവും ഹേ രാജാവേ! ഇന്ന് അവസാനിപ്പിക്കും."

ദുര്യോധനൻ പറഞ്ഞു: "ഹേ വൃകോദരാ, എന്തിനേറെ പറയുന്നു. നീ എന്നോട് പൊരുതൂ! ഇന്ന് നിന്റെ യുദ്ധശ്രദ്ധ ഞാൻ അവസാനിപ്പിക്കും. ഹേ ദുഷ്ടാ! ഹിമാദ്രിശൃംഗംപോലുള്ള വലിയ ഗദയെടുത്ത് ഞാൻ യുദ്ധത്തിന്നുനില്ക്കുന്നത് നീ കാണുന്നില്ലേ? ഹേ, ദുർമ്മതേ, ഗദയേന്തിയ എന്നെ വെല്ലുവാൻ പോന്ന വൈരി ആരുണ്ട് ഈ ലോകത്തിൽ? വാനോരിൽ ഇന്ദ്രനാണെങ്കിലും ന്യായമായി എന്നോടു പൊരുതിയാൽ ജയിക്കുവാൻ പോകുന്നില്ല. നീ ഇപ്പോൾ പറഞ്ഞതെല്ലാം എന്റെ പണ്ടത്തെ ദുശ്ചേഷ്ടിതങ്ങളാണ്. ഇന്നു വല്ലതും ഒന്ന് എനിക്കു ചെയ്യുവാൻ സാദ്ധ്യമല്ല. കാട്ടിൽ പാർപ്പിച്ചതും, പരഗൃഹത്തിൽ ദാസ്യപ്രവൃത്തിയെടുപ്പിച്ചതും, വേഷംമാറിക്കലുമൊക്കെ ഞാൻ എന്റെ ബലംകൊണ്ട് ഉണ്ടാക്കിത്തീർത്തതുതന്നെയാണ്. എന്റെ യോഗ്യതതന്നെയാണ്. നിങ്ങൾക്കും ബന്ധുക്കൾ മരിച്ചില്ലേ? ക്ഷയം നമ്മൾക്കു രണ്ടുകൂട്ടർക്കും തുല്യംതന്നെയാണ്. ഇപ്പോൾ ഈ പോരിൽ ഞാൻ വീണുപോയാൽ അത് ഏറ്റവും ശ്ലാഘ്യമാണ്. അതിന്നു കാരണം കാലമാണ്. ഇന്നും എന്നെ ധർമ്മത്താൽ ഒരാളും ജയിക്കയില്ല. ചതിയാലാണ് നിങ്ങൾ ജയിക്കുന്നതെങ്കിൽ ദുഷ്കീർത്തി നിങ്ങൾക്കു നിലനില്ക്കും. അയശസ്യമായ അധർമ്മത്തിൽ നിങ്ങൾ പശ്ചാത്തപിക്കും. നീ എന്തിന്ന് നീരില്ലാത്ത ശരല്ക്കാലമേഘംപോലെ ഗർജ്ജിക്കുന്നു. നിനക്കു ശക്തിയുള്ളേടത്തോളം നീ പോരിൽ കാണിക്കൂ പൃഥാപുത്രാ."

സഞ്ജയൻ പറഞ്ഞു: "അവന്റെ ആ വാക്കുകേട്ട് പാണ്ഡുസൃഞ്ജയന്മാരെല്ലാം വിജിഗീഷുക്കളായി, ആ വാക്കിനെ ഏറ്റവും പുകഴ്ത്തി. മത്തേഭത്തെ എന്നപോലെ ആളുകൾ അവനെക്കണ്ട് കൈകൊട്ടി, ഹേ രാജാവേ, ഹർഷിപ്പിച്ചു. ആനകൾ ചീറുകയും, ഹയങ്ങൾ ഹ്രേഷിക്കുകയും ചെയ്തു. ശസ്ത്രങ്ങൾ ജ്വലിച്ചു. അങ്ങനെ പാണ്ഡവവീരന്മാരുടെ വിജയം സൂചിപ്പിച്ചു."

**34. ബലദേവാഗമനം** – സഞ്ജയൻ പറഞ്ഞു: "രാജാവേ, ആ സുദാരുണമായ യുദ്ധം തുടർന്ന സമയത്ത് മഹാന്മാരായ പാണ്ഡവന്മാരൊക്കെ ഇരിക്കുമ്പോൾ, ആ ശിഷ്യന്മാർ തമ്മിലുള്ള പോരുകേട്ട് താലകേതനനും, ഹലായുധനുമായ രാമൻ അവിടെ എത്തി. അവനെക്കണ്ട് കൃഷ്ണനോടൊത്ത പാണ്ഡവന്മാർ സസന്തോഷം ചെന്നു വന്ദിച്ചു. വിധിപോലെ സല്ക്കരിച്ചു. അതിന്നുശേഷം അവർ ശിഷ്യന്മാരുടെ യുദ്ധവൈദഗ്ദ്ധ്യം കാണുവാൻ അഭ്യർത്ഥിച്ചു. രാമൻ, കൃഷ്ണനോടുകൂടിയ പാണ്ഡവന്മാരോടും, ഗദയേന്തിനില്ക്കുന്ന ദുര്യോധനനോടും പറഞ്ഞു: 'ഞാൻ ഇറങ്ങിയിട്ട് ഇന്നേയ്ക്കു നാല്പത്തിരണ്ടു ദിവസമായി. പൂയത്തുന്നാൾ പുറപ്പെട്ടു. തിരുവോണത്തിൽ മടങ്ങിയെത്തി. ശിഷ്യരുടെ ഗദായുദ്ധം കാണുവാൻ എനിക്ക് ആഗ്രഹമുണ്ട് കേശവാ!'

അപ്പോൾ ഗദയേന്തിയ ദുര്യോധനവൃകോദരന്മാർ പോർക്കളത്തിൽ പ്രശോഭിച്ചു. യുധിഷ്ഠിരരാജാവ് പിന്നെ ബലഭദ്രനെ തഴുകി സ്വാഗതം പറഞ്ഞ് കുശലം ചോദിച്ചു. കൃഷ്ണാർജ്ജുനന്മാരും ബലഭദ്രനെ കുമ്പിട്ടു. അവരും പ്രീതിയോടെ തഴുകി പ്രീതരായി. ശൂരന്മാരായ മാദ്രീപുത്രന്മാരും, പാഞ്ചാലീപുത്രന്മാർ അഞ്ചുപേരും, ശക്തനായ രൗഹിണേയനെ അഭിവാദ്യംചെയ്തു നിന്നു. ഭീമനും, ബലവാനായ നിന്റെ പുത്രനും രാജാവേ, അപ്രകാരംതന്നെ ഗദ പൊക്കി വന്ദിച്ചു. സ്വാഗതംചെയ്ത് രാജാക്കളെല്ലാം അവനെ പൂജിച്ചു 'ഹേ മഹാബാഹോ, രണം കാണുക!' എന്നുണർത്തിച്ചു. രാമൻ അവരെയെല്ലാം പുണർന്ന് പാണ്ഡുസൃഞ്ജയന്മാരോടും, ഓജസ്വിയായ രാജാവിനോടും കുശലം ചോദിച്ചു. അവനോട് അവരും കുശലം ചോദിച്ചു. മാന്യക്ഷത്രിയന്മാരെ എല്ലാം മാനിച്ച് ഹലായുധൻ വയസ്സനുസരിച്ച് കുശലക്കൂടിക്കാഴ്ച കഴിച്ചു. കൃഷ്ണനേയും, സാത്യകിയേയും തഴുകി മൂർദ്ധാവിൽ ഘ്രാണിച്ച് കുശലം ചോദിച്ചു. അവർ അവിടെ ഗുരുവിനെ, ദേവേന്ദ്രൻ ബ്രഹ്മനെ ഉപേന്ദ്രന്മാരോടുകൂടി പൂജിച്ചവിധം പൂജിച്ചു. പിന്നെ ധർമ്മപുത്രൻ ശത്രുജിത്തായ രാമനോട് പറഞ്ഞു: 'ഈ ഭ്രാതാക്കളുടെ വൻപോര് ഹേ രാമാ, കാണുക."

അവർക്കിടയിൽ ശ്രീമാനായ കൃഷ്ണാഗ്രജൻ മഹാരഥന്മാരുടെ പൂജയേറ്റതിന്നുശേഷം പ്രീതിയോടെ രാജമദ്ധ്യത്തിൽ, ആകാശത്ത് താരങ്ങളാൽ ചുഴന്ന തിങ്കൾപോലെ ഇരുന്നു. പിന്നെ രോമാഞ്ചമഞ്ചുന്ന ബഹളമായ പോര് വൈരാന്തകരമായി നിന്റെ മക്കൾ തുടർന്നു."

**35. ബലദേവന്റെ തീർത്ഥയാത്ര - പ്രഭാസോൽപ്പത്തികഥനം** – ജനമേജയൻ പറഞ്ഞു: "ആ യുദ്ധം വന്നടുത്ത സമയത്ത് കൃഷ്ണനോടു യാത്ര പറഞ്ഞ് വൃഷ്ണികളോടുകൂടി രാമൻ മുമ്പെതന്നെ തീർത്ഥയാത്രയ്ക്കു പോയി. 'കേശവാ, ഞാൻ ദുര്യോധനന്ന് സഹായം ചെയ്യുന്നില്ല. പാണ്ഡവന്മാർക്കും ചെയ്യുകയില്ല. ഞാൻ എന്റെ വഴിക്ക് പോകയാണ്.' എന്നു പറഞ്ഞാണ് അന്ന് ശത്രുനിബർഹണനായ രാമൻ പോയത്. ഹേ ബ്രാഹ്മണാ, അവന്റെ ആഗമം ഭവാൻ വീണ്ടും പറഞ്ഞാലും. എന്നോട് വിസ്തരിച്ചു പറയൂ. രാമൻ എങ്ങനെ എത്തി? രാമൻ യുദ്ധം എങ്ങനെ കണ്ടു എന്നുള്ളതും പറയണം. ഭവാൻ കുശലനാണല്ലോ."

വൈശമ്പായനൻ പറഞ്ഞു: "ഉപപ്ലാവ്യത്തിൽ വമ്പന്മാരായ പാണ്ഡവന്മാർ ഒരുക്കംകൂട്ടിയപ്പോൾ ധൃതരാഷ്ട്രന്റെ അരികിലേക്ക് കൃഷ്ണനെ അയച്ചു. ശമത്തിന്നും ദേഹികൾക്ക് ഹിതത്തിന്നുമായി കൃഷ്ണൻ ഹസ്തിനാപുരിയിൽപ്പോയി ധൃതരാഷ്ട്രനെ കണ്ടു. ഏറ്റവും ഹിതവും തത്ഥ്യവുമായ വാക്യം അറിയിച്ചു. അത് രാജാവ് ചെയ്തില്ല. മുമ്പെ നിന്നോട് പറഞ്ഞവിധം തന്നെ അവിടെ ശമം സാധിക്കാതെ പുരുഷസത്തമനായ കൃഷ്ണൻ ഉപപ്ലാവ്യത്തേക്കു പോന്നു. തിരിച്ചെത്തിയ ഉടനെ, ദുര്യോധനൻ അനുസരിക്കയില്ലെന്നു ധരിച്ച കൃഷ്ണൻ പാണ്ഡവന്മാരോട് പറഞ്ഞു: 'ഞാൻ പറയുന്നത് കാലചോദിതരായ കൗരവന്മാർ കേൾക്കുന്നില്ല. പാണ്ഡവരെ, പുറപ്പെടാം; പൂയംനാളിൽ എന്നോടുകൂടി പുറപ്പെടാം.'

പിന്നെ ബലങ്ങൾ വിഭജിക്കുമ്പോൾ ബലവാനായ രൗഹിണേയൻ അനുജനായ കൃഷ്ണനോടു പറഞ്ഞു: 'ഹേ മധുസൂദനാ, നീ അവർക്കും സഹായം ചെയ്യുക!' എന്നാൽ കൃഷ്ണൻ അതു കേട്ടില്ല. ഉടനെ ദുഃഖത്തോടുകൂടിയ യദുനന്ദനൻ ഇറങ്ങി. സരസ്വതീതീർത്ഥയാത്രയ്ക്ക് ആ ബലവാനും കീർത്തിമാനുമായ ഹലി മൈത്രനക്ഷത്രയോഗത്തിൽ യാദവരോടുകൂടെ ഇറങ്ങി. കൃതവർമ്മാവ് ദുര്യോധനനെ ആശ്രയിച്ചു. യുയുധാനനോടുകൂടി കൃഷ്ണൻ പാണ്ഡവരേയും ആശ്രയിച്ചു. പൂയംനാളിൽ ശൂരനായ ബലരാമൻ പോയപ്പോൾ മധുസൂദനൻ പാണ്ഡവന്മാരെ മുമ്പാക്കി കുരുക്കളോടെതിർത്തു. രാമൻ പോകുന്നവഴിക്ക്, ദാസന്മാരോടു പറഞ്ഞു: 'തീർത്ഥയാത്രയ്ക്കു വേണ്ട ഒരുക്കങ്ങളൊക്കെ ചെയ്യുക! സർവ്വ ഉപകരണങ്ങളും വരുത്തുക! ദ്വാരകയിൽനിന്ന് അഗ്നിയാജകരേയും വരുത്തുക. സ്വർണ്ണം, വെള്ളി, പശുക്കൾ, അശ്വങ്ങൾ, വസ്ത്രങ്ങൾ, ആന, തേർ, കഴുത, ഒട്ടകം എന്നീ വാഹനങ്ങൾ ഇവയൊക്കെ കൊണ്ടുവരണം. ഇതൊക്കെ തീർത്ഥയാത്രയ്ക്കാവശ്യമാണ്. വേഗം സരസ്വതിയൊഴുക്കിന്നു മേല്പോട്ടു പോവുക. ഋത്വിക്കുകളേയും കൊണ്ടുവരിക. വിപ്രന്മാരേയും വരുത്തുക' എന്നു ഭൃത്യന്മാരോടു ബലദേവൻ ആജ്ഞാപിച്ചു. കുരുനാശത്തിന്നിടയ്ക്ക് തീർത്ഥയാത്രയ്ക്കു പോയി. ആ സരസ്വതീനദിയിൽ എങ്ങും ഒഴുക്കിൽ എതിർചെന്നു. ഋത്വിക്കുകൾ, സുഹൃത്തുക്കൾ, മറ്റു വിപ്രന്മാർ, തേര്, ആന, അശ്വങ്ങൾ, ഭൃത്യന്മാർ, ഒട്ടകം, കാള, കഴുത ഇവ വലിക്കുന്ന വണ്ടികൾ, ഇവയോടുകൂടി പുറപ്പെട്ടു. തളർന്നവർക്കും മെലിഞ്ഞവർക്കും, ബാലന്മാർക്കും, കിഴവന്മാർക്കും, ദേശംതോറും കൊടുക്കേണ്ട പലമാതിരി ദാനങ്ങൾ, അർത്ഥിപൂ

ജയ്ക്കുവേണ്ടവയെല്ലാം കൂടെ കൊണ്ടുപോയി. ഏതേതു വിപ്രൻ എവിടെ സാപ്പാടിന്ന് ആഗ്രഹിക്കുന്നുവോ അതാതിടങ്ങളിൽ അവന്നു ദാനം ചെയ്തു. അവിടെയുള്ള ആളുകൾ രോഹിണീ പുത്രശാസനത്താൽ ഭക്ഷ്യഭോജ്യങ്ങൾ അവിടെ ശേഖരിച്ചു. വില യേറുന്ന വസ്ത്രജാലങ്ങൾ, പര്യങ്കാസ്തരണങ്ങൾ, സുഖം ഇച്ഛി ക്കുന്ന ബ്രാഹ്മണർക്ക് സൽക്കാരത്തിന്ന് ഒരുക്കി എവിടെ വിപ്ര ക്ഷത്രിയന്മാർ എന്ത് ഇച്ഛിക്കുന്നുവോ അതാതിടത്ത് അതെല്ലാം ഒരുക്കി. ജനമെല്ലാം സുഖംപോലെ പോകുകയും പാർക്കുകയും ചെയ്തു. പോകേണ്ടവന് വാഹനം, ദാഹിക്കുന്നവന്നു പാനീയം, വിശക്കുന്നവന് സ്വാദേറുന്ന അന്നങ്ങൾ എന്നിവ ആൾക്കാർ അവിടെ കൊടുത്തു. വസ്ത്രാഭരണങ്ങളും ദാനംചെയ്തു. ആ മാർഗ്ഗം എല്ലാവർക്കും സുഖാവഹമായി ശോഭിച്ചു. ചെല്ലുന്ന മർത്ത്യർക്കെല്ലാം സ്വർഗ്ഗതുല്യമായ സുഖം സിദ്ധിച്ചു. നിത്യസന്തുഷ്ടരായി സ്വാദുഭക്ഷ്യശുഭാന്ധ്യമായി. പുണ്യമായ ആപണങ്ങളിൽ നാനാലോകരും നിറഞ്ഞു. നാനാവൃക്ഷലത കൾ ചേർന്ന് നാനാരത്നമണിഞ്ഞു വിലസി.

നിയമത്തിൽ നില്ക്കുന്ന ആ മഹാത്മാവ് ആ പുണ്യ തീർത്ഥങ്ങളിൽ വിത്തജാലം ബ്രാഹ്മണർക്ക് കൊടുത്തു. കറവു ള്ള പശുക്കളെ വസ്ത്രത്തോടുകൂടി പൊന്നണിഞ്ഞ കൊമ്പു മായി നല്കി. ദ്വിജന്മാർക്കു വേണ്ടുന്ന ദാസന്മാരേയും നാനാദേ ശോത്ഥമായ അശ്വജാലങ്ങളേയും നല്കി. രത്നങ്ങൾ, മുത്തു കൾ, പവിഴങ്ങൾ, സ്വർണ്ണം, വെള്ളി, ഇരുമ്പ് എന്നിവയാലുള്ള പാത്രങ്ങൾ, ഇവ ദ്വിജമുഖ്യന്മാർക്ക് രാമൻ നല്കി. ഇപ്രകാരം വളരെ ധനം രാമൻ സരസ്വതീതീർത്ഥത്തിൽ ദാനംചെയ്തു. അതിന്നുശേഷം അമിതപ്രഭാവനായ രാമൻ മടങ്ങി കുരുക്ഷേത്ര ത്തിലെത്തി."

ജനമേജയൻ പറഞ്ഞു: "സരസ്വതീതീർത്ഥഭേദത്തേയും, ഗുണോല്പത്തിയേയും എന്നോടു പറയുക. ഫലവും പറയുക. കർമ്മം എങ്ങനെ ചെയ്യണമെന്നും പറയുക. തീർത്ഥങ്ങളെപ്പറ്റി മുറയ്ക്ക് പറഞ്ഞുകേൾക്കുവാൻ ഹേ ബ്രാഹ്മണശ്രേഷ്ഠാ, എനിക്കു കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, തീർത്ഥവിസ്താര വും, ഗുണോല്പത്തിയും ഞാൻ പറയാം. അതു കേൾക്കുന്നത് ഏറ്റവും പുണ്യമാണ്. ഹേ നരേശ്വരാ, എല്ലാം കേൾക്കുക! മുമ്പ് യദുപ്രവീരനായ മഹാരാജാവ് ഋത്വിക്കുകളോടും, സുഹൃത്തു ക്കളോടും, ബ്രാഹ്മണരോടുംകൂടി പുണ്യമായ പ്രഭാസത്തിൽ ചെന്നു. അപ്പോൾ ക്ഷയംകൊണ്ട് അഴൽപൂണ്ട ചന്ദ്രൻ അതിൽമു ങ്ങി. ശാപംനീങ്ങി പ്രശോഭിച്ചു. അതിന്നുശേഷം ചന്ദ്രൻ ജഗത്തി ന്ന് പ്രകാശം നല്കുന്നു. ഇപ്രകാരം മന്നിൽ വളരെ മുഖ്യതീർത്ഥ ങ്ങൾ ഭാസിക്കുന്നു. അതുകൊണ്ട് ഇതിന്നു പ്രഭാസം എന്നു പേർ സിദ്ധിച്ചു."

ജനമേജയൻ പറഞ്ഞു: "ഭഗവാനായ സോമൻ എങ്ങനെ ക്ഷയരോഗാർത്തനായിത്തീർന്നു? ആ മുഖ്യതീർത്ഥത്തിൽ ചന്ദ്രൻ മുങ്ങുവാൻ കാരണമെന്താണ്? അതിൽ കുളിച്ചിട്ട് എങ്ങനെ ചന്ദ്രൻ വീണ്ടും വളർന്നു? ഇതൊക്കെ എന്നോട് മഹാ മുനേ, വിസ്തരിച്ചു പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "ദക്ഷന്നുണ്ടായ പെൺകിടാ ങ്ങളിൽ ഇരുപത്തേഴു കന്യകമാരെ ചന്ദ്രന്നു നല്കി. നക്ഷത്ര യോഗപരമാരായ അവർ ഗണിപ്പാൻ അർഹരായിത്തീർന്നു. ഹേ രാജാവേ, അവർ ശുഭം ചെയ്യുന്ന ചന്ദ്രന്റെ പത്നിമാരായി. അവ രെല്ലാം വിശാലാക്ഷിമാരും, ചന്തംതികഞ്ഞവരുമാണ്. അവ രിൽവെച്ച് ഏറ്റവും അഴകുള്ളവളായിരുന്നു രോഹിണി. അതു കൊണ്ട് അവളിൽ ചന്ദ്രഭഗവാൻ പ്രീതനായി. ചന്ദ്രൻ എപ്പോഴും ഹൃദ്യയായ അവളിൽ രമിച്ചു. ആദ്യം ചന്ദ്രൻ ചിരകാലം അവ ളോടുകൂടിത്തന്നെ വാണു. അപ്പോൾ ആ മഹാത്മാവിന്റെ മറ്റു പത്നിമാർ കോപിച്ചു. അവർ മടിവിട്ട് അച്ഛനായ പ്രജാപതിയെ കണ്ട് ആവലാതി പറഞ്ഞു: "സോമൻ ഞങ്ങളോടുകൂടി പാർക്കു ന്നില്ല. എപ്പോഴും രോഹിണീസക്തനായിരിക്കുന്നു. ഞങ്ങ ളൊക്കെ ഒന്നിച്ച് നീയതാഹാരമാരായി അച്ഛന്റെ അടുക്കൽ തപ സ്സുചെയ്യുകയാണ്." അവർ പറഞ്ഞതു കേട്ടിട്ട് ദക്ഷൻ സോമ നോട് ആജ്ഞാപിച്ചു: 'എടോ ചന്ദ്രാ, നീ ഭാര്യമാരിൽ സമം നില്ക്കുക. അധർമ്മം വന്നുപറ്റരുത്.' പിന്നെ പെൺകിടാങ്ങളോട് പറഞ്ഞു: 'നിങ്ങൾ എല്ലാവരും ചന്ദ്രസന്നിധിയിൽ ചെല്ലുക. അവൻ എന്റെ ആജ്ഞപ്രകാരം എല്ലാവരിലും സമംനില്ക്കും.' ദക്ഷൻ പറഞ്ഞതനുസരിച്ച് അവർ പോയി ശശിഭവനത്തിൽ പ്രവേശിച്ചു. ഹേ രാജാവേ, എന്നിട്ടും ഭഗവാൻ സോമൻ രോഹി ണീസക്തനായിത്തന്നെ കൂടി. വീണ്ടും അവളിൽ അതിപ്രീതനാ യിത്തന്നെ പാർത്തു. വീണ്ടും അവരെല്ലാവരും അച്ഛന്റെ അടുത്തു ചെന്ന്, സങ്കടം പറഞ്ഞു: 'അച്ഛാ, ഞങ്ങൾ അങ്ങയെ ശുശ്രൂഷിച്ച് ഇവിടെ ജീവിച്ചോളാം. സോമൻ ഞങ്ങളിൽ വാഴുന്നില്ല. അങ്ങ യുടെ കല്പന അനുസരിക്കുന്നില്ല.'

അവർ പറഞ്ഞ വാക്കുകേട്ട് ദക്ഷൻ സോമനോട് പറഞ്ഞു: 'സമം ഭാര്യമാരിൽ വാഴുക, ഹേ വിരോചനാ, നീ ശാപം വാങ്ങ രുത്.' ദക്ഷന്റെ ആ വാക്ക് വകവെക്കാതെ വീണ്ടും ഭഗവാൻ ശശി രോഹിണിയോടുകൂടിത്തന്നെ പാർത്തു. അതിൽ മറ്റു ഭാര്യമാർ കോപിച്ച് വീണ്ടും അച്ഛനോട് തലകുമ്പിട്ട് ആവലാതിപ്പെട്ടു. 'സോമൻ ഞങ്ങളിൽ വാഴുന്നില്ല. ഇനി അങ്ങയല്ലാതെ ഞങ്ങൾക്കെന്താണാശ്രയം? എന്നും രോഹിണിയിൽത്തന്നെ വാഴുകയാണ് ഭഗവാൻ ചന്ദ്രൻ. ഭവാന്റെ വാക്ക് വകവെക്കുന്നില്ല. ഞങ്ങളെ സ്നേഹിക്കുന്നില്ല. ചന്ദ്രൻ ഞങ്ങളിൽ സക്തനാകുമാറ് ഞങ്ങളെ കാക്കുക.'

ഈ ആവലാതികേട്ട് ദക്ഷൻ കോപിച്ച് യക്ഷ്മാവിനെ വിളിച്ചു ചൊടിയോടെ ചന്ദ്രന്റെ നേരെവിട്ടു. അവൻ ചന്ദ്രനിൽ പ്രവേശിച്ചു. യക്ഷ്മാവ് ബാധിച്ച ചന്ദ്രൻ ദിനംതോറും ക്ഷയിക്കു വാൻ തുടങ്ങി. യക്ഷ്മാവ് ഒഴിയുവാൻ ചന്ദ്രൻ പ്രയത്നം ചെയ്തു. പല മട്ട് യാഗങ്ങൾ ചെയ്തിട്ടും മഹാരാജാവേ, യക്ഷ്മാവ് നിശാകരനെ വിട്ടൊഴിഞ്ഞില്ല. ശാപംമൂലം അവൻ ക്ഷയിക്കുവാൻ തുടങ്ങി. സോമന്ന് ക്ഷയം ബാധിച്ചപ്പോൾ ഔഷ ധങ്ങൾ വളരാതായി. സ്വാദും നീരും പോയി. ഓഷധികൾ നീരു കെട്ടവിധത്തിലായിത്തീർന്നു. ഓഷധീക്ഷയംവന്നപ്പോൾ പ്രാണി കളും ക്ഷയിക്കുവാൻ തുടങ്ങി. പ്രജകളൊക്കെ ചന്ദ്രൻ ഇപ്രകാരം ക്ഷയിച്ചപ്പോൾ മെലിഞ്ഞു.

പിന്നെ ദേവകൾ ഒത്തുകൂടിച്ചെന്നു ചന്ദ്രനോട് പറഞ്ഞു: "ഹേ ചന്ദ്രാ, എന്താണു ഭവാന്റെ രൂപം പ്രകാശിക്കാതിരിക്കുവാൻ കാരണം? ഞങ്ങളോട് ഈ ഭയകാരണമൊക്കെ തുറന്നു പറയു ക. നീ പറഞ്ഞുകേട്ടാൽ ഞങ്ങൾ ഭയമൊക്കെ തീർത്തുതരാം."

ദേവന്മാർ പറഞ്ഞതുകേട്ട് ചന്ദ്രൻ എല്ലാ വൃത്താന്തവും അവരോടു പറഞ്ഞു. ശാപത്തിന്റെ കാരണവും തന്നിൽ യക്ഷ്മാവു ബാധിച്ചതും അവരോടു പറഞ്ഞു. ആ വാക്കുകേട്ട് ദേവന്മാർ ചെന്ന് ദക്ഷനോടു പറഞ്ഞു: 'ഭഗവാനേ, പ്രസാദി ച്ചാലും! സോമന്റെ ശാപം തീർത്തുതന്നാലും, സോമൻ ക്ഷീണ നായി കിഞ്ചിച്ഛേഷനായി ഇതാ കാണുന്നു. ഹേ ദേവാ, സോമൻ ക്ഷയിക്കുകമൂലം പ്രജകളൊക്കെ ക്ഷയിക്കുന്നു. ലതൗഷധി കളും നാനാവിധബീജജാലങ്ങളും ക്ഷയിക്കുന്നു. അവയുടെ ക്ഷയത്തിൽ നമ്മൾ ക്ഷയിക്കുന്നു. നമ്മൾ പോയാൽ ഈ വിശ്വം എങ്ങനെയാകും? ഹേ ലോകഗുരോ, ഇതോർത്തു പ്രസാ ദിക്കണേ!'

ഇതുകേട്ട് പ്രജാപതി ദേവകളോടു പറഞ്ഞു: 'ഈ എന്റെ വാക്ക് മറ്റു വിധത്തിലാക്കാൻ പറ്റുകയില്ല. ഹേ മാന്യന്മാരേ! ഒരു ഹേതുവിനാൽ അല്പം നിവൃത്തിയുണ്ടാക്കാം. എല്ലാ ഭാര്യമാ രിലും ചന്ദ്രൻ സമം എപ്പോഴും വാഴണം. സരസ്വതീമുഖ്യതീർത്ഥ ത്തിൽ മുങ്ങി ഉയർന്നാൽ ശശി വീണ്ടും വർദ്ധിക്കും. ദേവന്മാ രേ, എന്റെ മൊഴി സത്യമാണ്. നിത്യവും മാസാർദ്ധം ചന്ദ്രൻ ക്ഷയിക്കും. മാസാർദ്ധം വൃദ്ധിപ്രാപിക്കും ഞാനീപ്പറഞ്ഞതു സത്യമാണ്. പശ്ചിമാംബുധിയിൽച്ചെന്ന് സരസ്വത്യബ്ധിസംഗ മത്തിൽ ദേവേശനെ ഭജിക്കട്ടെ. എന്നാൽ കാന്തിയും ലഭിക്കും. ഉടനെ ചന്ദ്രൻ സരസ്വതീതീർത്ഥത്തിലേക്ക് ഋഷിശാസനപ്ര

കാരം പോയി. ആദ്യം സരസ്വതീതീർത്ഥപ്രഭാസം അവൻ പ്രവേശിച്ചു. വെളുത്തവാവുദിവസം ചന്ദ്രൻ മുങ്ങിപ്പൊങ്ങിമഹാദ്യുതിയായിത്തീർന്നു. അവൻ ശീതാംശുത്വമേന്തി പ്രകാശിച്ചു. വാനോരൊക്കെ പുഷ്കലമായ പ്രഭാസം പ്രവേശിച്ചു. പിന്നെ അവർ സോമനോടുകൂടി ദക്ഷന്റെ മുമ്പിൽ ചെന്നു. എല്ലാ ദേവകളേയും വിട്ടയച്ച് സോമനോട് ഭഗവാൻ പ്രജാപതി പ്രീതിയോടെ പറഞ്ഞു: 'ഉണ്ണീ, സ്ത്രീകളേയും വിപ്രരേയും നിന്ദിക്കരുത്. ഭവാൻ യോഗം പൂണ്ടുപോയാലും. എന്റെ ശാസന നീ ചെയ്തുകൊളളുക.' സോമൻ പ്രജാപതിയോടു യാത്രപറഞ്ഞു പിരിഞ്ഞു. പ്രജകൾ മോദത്തോടെ പണ്ടത്തെമട്ടിൽത്തന്നെയായി. ഇതൊക്കെ രാജാവേ, ഞാൻ നിന്നോടു പറഞ്ഞു ഇന്ദു ശാപത്തെ ഏറ്റതും, പ്രധാനമായ തീർത്ഥം പ്രഭാസമാണെന്നും പറഞ്ഞു.

വെളുത്തവാവിൽ പതിവായി ചന്ദ്രൻ മുഖ്യമായ പ്രഭാസത്തിൽ മുങ്ങി ശ്രീമാനായി വിവൃദ്ധനാകുന്നു. അതുകൊണ്ട് ഈ തീർത്ഥത്തിന്ന് പ്രഭാസം എന്നു പേരുന്നു. അതിൽ കുളിച്ച് ചന്ദ്രൻ പരയായ പ്രഭനേടി. പിന്നെ ആ ചമസോൽഭേദത്തിൽ ബലിയായ അച്യുതൻചെന്നു. ജനങ്ങൾ അതിനെ ചമസോൽഭേദം എന്നു പറയുന്നു. അവിടെ ശ്രേഷ്ഠദാനങ്ങൾകൊടുത്ത് ഹലായുധൻ ഒരു രാത്രി വസിച്ച് വിധിപോലെ കുളിച്ച് ഉദപാനത്തേക്കു പോന്നു. സ്നിഗ്ദ്ധത്വത്താൽ ഓഷധിക്കും ഭൂമിക്കും ഹേ ജനമേജയാ, സരസ്വതിയൊളിച്ചാലും സിദ്ധർ ഫലം കാണുന്നു."

### 36. ബലദേവതീർത്ഥയാത്ര - ത്രിതാഖ്യാനം

വൈശമ്പായനൻ പറഞ്ഞു: "അവിടെനിന്ന് ആ നദി ഒഴുകുന്ന മാർഗ്ഗത്തൂടെ പ്രസിദ്ധിയേറുന്ന ത്രിതൻ എന്ന മഹർഷിയുടെ ഉദപാനം എന്ന സ്ഥലത്തേക്ക് ഹലായുധൻ പോന്നു. അവിടെ ധാരാളം ദ്രവ്യം നല്കി വിപ്രരെ പൂജിച്ചു. ആചമിച്ച് വളരെയധികം സന്തോഷിച്ചിരുന്നു. അവിടെയാണ് ധർമ്മപരനും തപോനിധിയുമായ ത്രിതൻ വീണത്. കൂപത്തിൽവാണ് ആ മഹാത്മാവ് സോമപാനം ചെയ്തു. ഭ്രാതാക്കൾ അവനെവിട്ട് ഗൃഹത്തിലേക്കു പോന്നു. പിന്നെ ബ്രാഹ്മണസത്തമനായ അവൻ ഭ്രാതാക്കളെ ശപിച്ചു."

ജനമേജയൻ പറഞ്ഞു: "ഉദപാനം എന്നുപറഞ്ഞത് എന്താണ്? താപസസത്തമൻ എങ്ങനെ കൂപത്തിൽവീണു? ഭ്രാതാക്കന്മാർ വെടിയുവാൻ എന്താണു കാരണം? എങ്ങനെ യജ്ഞം ചെയ്തു? എങ്ങനെ സോമപാനം ചെയ്തു? ഹേ ബ്രാഹ്മണാ, കേൾക്കാൻ വിരോധമില്ലെങ്കിൽ പറയുക."

വൈശമ്പായനൻ പറഞ്ഞു: "കഴിഞ്ഞ യുഗത്തിൽ ഭ്രാതാക്കളായി മൂന്നു മുനിമാരുണ്ടായി. ഏകതൻ, ദ്വിതൻ, ത്രിതൻ എന്നീ മൂന്നു പേർ. അവർ ആദിത്യസന്നിഭന്മാരായി ശോഭിച്ചു. പ്രജാപതിപ്രായരായ അവരെല്ലാവരും പ്രജയുള്ളവരായിരുന്നു, അവർ തപസ്സുകൊണ്ടു ബ്രഹ്മലോകത്തെ ജയിച്ച ബ്രഹ്മവാദികളായിരുന്നു. അവരുടെ ദമം, തപോനിയമങ്ങൾ എന്നിവനിമിത്തം ധർമ്മിഷ്ഠരായ അവരുടെ പിതാവ്, ഗൗതമൻ അവരിൽ ഏറെക്കാലംകൊണ്ട് പ്രീതനായി, തനിക്കു തക്കതായപദം ഭഗവാനായ മുനി പ്രാപിച്ചു. ആ മഹാത്മാവിന്റെ യാജ്യരായ രാജാക്കൾ അവൻ സ്വർഗ്ഗംപ്രാപിച്ചപ്പോൾ മക്കളെ പൂജിച്ചു. അവരിൽ ക്രിയയാലും, വേദാദ്ധ്യയനത്താലും ത്രിതൻ അച്ഛനെപ്പോലെ പ്രധാനിയായിത്തീർന്നു. അപ്രകാരം പുണ്യലക്ഷണാഢ്യരും, യോഗ്യന്മാരുമായ താപസന്മാർ യോഗ്യനായ ത്രിതനെ മുമ്പ് അച്ഛനെയെന്നപോലെ അർച്ചിച്ചു. ഒരു ദിവസം ഏകതനും, ദ്വിതനും അപ്രകാരം യാഗത്തിന്നും, ധനത്തിന്നും ആലോചിച്ചു. ആ ഭ്രാതാക്കൾക്കു തോന്നി ത്രിതനെ കൂട്ടിപ്പിടിച്ച് എല്ലാ യാജ്യരേയുംകൂട്ടി പശുക്കളെ വാങ്ങിച്ചു ഹൃഷ്ടരായി ഭൂരിഫലാധ്വരത്തിൽ സോമപാനം ചെയ്യാമെന്ന്. അപ്രകാരം മൂന്നു സോദരന്മാരും ചെയ്തു. പശുക്കൾക്കായി മിക്ക യാജ്യരേയും അവർ ചെന്നുകണ്ടു. യാജ്യന്മാരെ യജിപ്പിച്ച് പല പശുക്കളേയും നേടി. വിധിപോലെ യാഗം ചെയ്തും, ദാനങ്ങൾ വാങ്ങിയും ആ മഹർഷികൾ കിഴക്കൻദിക്കിൽ ചെന്നണഞ്ഞു.

മഹാരാജാവേ, ത്രിതൻ മുമ്പെ ഹർഷത്തോടെ നടന്നു. ഏകതനും, ദ്വിതനും പിന്നിൽ പശുക്കളെ മേച്ചുനടന്നു. വളരെയധികം പശുക്കളെക്കണ്ട് അവർ ചിന്തിച്ചു. ത്രിതൻകൂടാതെ ഈ പശുക്കൾ നമുക്ക് എങ്ങനെയാകും? ഏകതനും, ദ്വിതനും അന്യോന്യം ആലോചിച്ചു. ആ പാപികൾ ഗൂഢമായി പറഞ്ഞതെന്താണെന്നു കേൾക്കാണോ? 'യജ്ഞങ്ങളിൽ ത്രിതനാണ് സമർത്ഥൻ. ത്രിതൻ വേദവിദഗ്ദ്ധനാണ്. ത്രിതന് വേണമെങ്കിൽ വേറെ പശുക്കളെ സമ്പാദിക്കാം. നമ്മൾ ഗോക്കളേയുംകൊണ്ടു പോവുക! ത്രിതൻ നമ്മോടുകൂടാതെ തന്നെ പൊയ്ക്കൊള്ളട്ടെ!' അങ്ങനെ അവർ പോകുന്നവഴിക്ക് ഒരു ദിവസം രാത്രി ഒരു ചെന്നായ നില്ക്കുന്നുണ്ടായിരുന്നു. സരസ്വതിയുടെ കരയിൽ അടുത്തുതന്നെ ഒരു വലിയ പൊട്ടക്കിണറുണ്ട്. ത്രിതൻ വഴിക്കുനേരിട്ട വൃകത്തെക്കണ്ട് ഒഴിഞ്ഞുമാറി. അപ്പോൾ പെട്ടെന്ന് ആ കിണറ്റിൽ ചെന്നുവീണു. ആഴമേറുന്നതും, ക്രൂരവും, സർവ്വഭീഷണവുമായ ആ കൂപത്തിൽ ത്രിതൻ വീണു നിലവിളിച്ചു. ആ ആർത്തനാദം രണ്ടു മുനിമാരും കേട്ടു. അവൻ കിണറ്റിൽ വീണതറിഞ്ഞ് ചെന്നായയെപ്പേടിച്ചും ധനലോഭത്താലും സോദരന്മാരായ ഏകതനും, ദ്വിതനും ഉപേക്ഷിച്ച് ഓടിക്കളഞ്ഞു. പശുലുബ്ധന്മാരായ ഭ്രാതാക്കളാൽ ഉപേക്ഷിക്കപ്പെട്ട ആ മുനി പൊടിനിറഞ്ഞ ആ ഏകാന്തമായ കിണറ്റിൽ, നരകത്തിൽ പാപി എന്നപോലെ, താൻ ആണ്ടതായി കരുതി. ആ അസോമപനായ പ്രാജ്ഞൻ മൃത്യുഭീതനായി ബുദ്ധികൊണ്ടോർത്തു: 'ഈ കിണറ്റിൽ കിടക്കുന്ന ഞാൻ സോമപാനംചെയ്യുന്നത് എങ്ങനെയാണ്!' ഇപ്രകാരംവിചാരിച്ച് ആ തപോനിധിനില്ക്കെ കിണറ്റിൽ തൂങ്ങി നില്ക്കുന്ന ഒരു വള്ളികണ്ടു. പൊടി ചൂഴുന്ന ആ കിണറ്റിൽ വെളളമുണ്ടോ എന്നുനോക്കി. മനസ്സിൽ അഗ്നികളെ സങ്കല്പിച്ചു. തന്നെ ഹോതാവായും സങ്കല്പിച്ചു. ആ തപോനിധി ആ വള്ളിയെ സോമലതയാക്കി സങ്കല്പിച്ചു. ഋക്കും,യജുസ്സും, സാമവും സങ്കല്പിച്ചു. പാറ ശർക്കരയായി സങ്കല്പിച്ചു. അഭിഷവം* ചെയ്തു. ജലത്തെ ആജ്യമാക്കി. വാനവന്മാർക്കു ഭാഗമായി സോമാഭിഷവം ചെയ്തതുമൂലമായ ധ്വനികൂട്ടി. ഹേ രാജാവേ, ത്രിതന്റെ ശിക്ഷാനാദം സ്വർഗ്ഗത്തിൽ ചെന്നലച്ചു. ബ്രഹ്മവാദികൾ ചൊല്ലുന്നവിധമായിത്തീർന്നു യജ്ഞം. മഹാത്മാവായ ത്രിതന്റെ യജ്ഞം ഇപ്രകാരം നടക്കുമ്പോൾ സ്വർഗ്ഗം ആവിഗ്നമായിത്തീർന്നു. വാനവർ അതിന്നു കാരണമൊന്നും കണ്ടില്ല.

സ്വർഗ്ഗത്തിൽ ബൃഹസ്പതിതുമുലമായ ശബ്ദംകേട്ടു. ആ ദേവപുരോഹിതൻ ഇതു കേട്ട് ദേവകളോടു പറഞ്ഞു: 'ത്രിതന്റെ യജ്ഞം അങ്ങു നടക്കുന്നുണ്ട്. നാം അങ്ങോട്ടു പോവുക. നാം ചെന്നില്ലെങ്കിൽ അവൻ ക്രുദ്ധനായി വേറെ ദേവകളെ സൃഷ്ടിച്ചേക്കും.' അവന്റെ ആ വാക്കുകേട്ട് ക്ഷണത്തിൽ ദേവകൾ ത്രിതന്റെ യജ്ഞം നടക്കുന്ന ദിക്കിൽ ചെന്നെത്തി. അവിടെ ചെന്ന് വിബുധന്മാർ ആ ത്രിതൻ വാഴുന്ന കിണർ കണ്ടു. യജ്ഞദീക്ഷിതനായ മഹാത്മാവിനേയും കണ്ടു. മഹത്തായ ശ്രീചേർന്ന ആ മഹാനെ കണ്ട് ദേവകൾ പറഞ്ഞു: 'ഈ ജനം യജ്ഞഭാഗത്തിന്നെത്തിയ ദേവന്മാരാണ്.' ഉടനെ ആ മഹർഷി ദേവകളോടു പറഞ്ഞു: 'ഹേ അമർത്ത്യരേ! നിങ്ങൾ എന്നെ കാണുവിൻ! ഈ ഭയങ്കരമായ കൂപത്തിലാണ് ചേതസ്സുകെട്ട എന്നെ കാണുവിൻ!' വിധിപോലെ അവർക്കുള്ള ഭാഗങ്ങളെ ആ ത്രിതൻ മന്ത്രത്തോടൊത്തു നല്കി. അവർ പ്രീതരായി. യഥാവിധി നല്കിയ ആ ഭാഗം ദേവകൾ സ്വീകരിച്ചു. പ്രീതരായ അവർ അവന്ന് ഉള്ളിൽ വിചാരിച്ച വരങ്ങൾ നല്കി. വാനവരോട് 'എന്നെ രക്ഷിക്കുക' എന്ന് വരം വരിച്ചു. 'ഈ കൂപാചമനം ചെയ്തവന്ന്, സോമപാനംചെയ്തവന്നു ലഭിക്കുന്ന ഗതി നേടണം' എന്നു വരം ചോദിച്ചു. ഉടനെ ഹേ രാജാവേ, സരസ്വതി തിരയുമായി വന്നു പൊങ്ങി. അതിന്റെ ഉറവിന്റെ തളളലിൽ വാനോരെപ്പൂജിച്ച മഹർഷി കരകേറി. 'അപ്രകാരം ഭവിക്കട്ടെ!' എന്ന് മഹർഷിയെ അനുഗ്രഹിച്ചു വരം നല്കി വാനവർ വന്നവഴിക്കുതന്നെ പോയി. ത്രിതൻ പ്രീതനായി തന്റെ ഗൃഹത്തിലെത്തി.

*യാഗത്തിൽ സോമലത ഇടിച്ചുപിഴിയുന്ന ക്രിയ.

അവൻ ഭ്രാതാക്കളായ ഋഷികളെ രോഷത്തോടെ ചെന്നു കണ്ടു. പരുഷമായ വാക്കുകൾ പറയുകയും അവരെ ശപിക്കുകയും ചെയ്തു. 'പശുക്കൊതികൊണ്ട് നിങ്ങൾ എന്നെ ഉപേക്ഷിച്ച് ഓടിയതു കാരണം ദംഷ്ട്രയുള്ള രൗദ്രവൃകങ്ങളായി ചുറ്റിത്തിരിയുമാറാകും. നിങ്ങളുടെ സന്തതികൾ ചിമ്പാൻസികളും, കരടികളും, കുരങ്ങുകളുമാകും. നിങ്ങൾ ചെയ്ത പാപകർമ്മം മൂലം ഞാൻ ശപിക്കുന്നു,' എന്ന് അവൻ പറഞ്ഞയുടനെ രാജാവേ, അവർ അപ്രകാരമായിത്തീർന്നു. ആ സത്യവാദിയുടെ ശാപം ഫലിച്ചു.

അവിടെച്ചെന്നു വീരനായ ഹലായുധൻ സലിലസ്പർശം ചെയ്തു. അവിടെ പല ദാനങ്ങളും ചെയ്തു. വിപ്രപൂജകഴിച്ചു. ആ കൂപത്തെക്കണ്ട് വീണ്ടും വീണ്ടും പുകഴ്ത്തിയ അദീനാത്മാവായ ബലദേവൻ നദി ഒഴുകിപ്പോകുന്ന വഴിക്കു സഞ്ചരിച്ച് വിനശനം എന്ന സ്ഥത്തെത്തി."

**37. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "രാജാവേ, പിന്നെ, വിനശനം എന്ന പ്രദേശത്ത് ഹലായുധൻ എത്തി. ശൂദ്രരുടേയും, ആഭീരരുടേയും (ഇടയന്മാരുടെ) ദ്വേഷത്താൽ അവിടെ സരസ്വതി ഒളിച്ചു. ഹേ ഭരതശ്രേഷ്ഠാ! അങ്ങനെ ദ്വേഷംമൂലം സരസ്വതി നശിച്ചതുകണ്ട് മഹർഷികൾ ആ സ്ഥലത്തെ വിനശനം എന്നു പറയുന്നു. അവിടെ ബലിയായ ബലരാമൻ സരസ്വതിയെ ഉപസ്പർശിച്ച്, സരസ്വതീ തടത്തിൽ സുഭൂമികത്തിൽ പോയി. അവിടെ സുമുഖിമാരും, ശുഭ്രകളുമായ അപ്സരസ്ത്രീകൾ നിത്യവും മടികൂടാതെ നിഷ്കളങ്കക്രീഡകൊണ്ട് ഉല്ലസിച്ചുവരുന്നു. അവിടെ മാസംതോറും ദേവഗന്ധർവ്വർ ബ്രഹ്മസേവ്യമായ തീർത്ഥസ്ഥലത്തിൽ ചെല്ലുമത്രേ. ഗന്ധർവ്വരും, അപ്സരസ്ത്രീഗണങ്ങളും അവിടെ വന്നപോലെ യഥാസുഖം ഒന്നിച്ചുകൂടി കാണപ്പെട്ടു. ദേവന്മാരും, പിതൃവർഗ്ഗവും അവിടെ ലതകളോടുകൂടി പുണ്യപുഷ്പം അർച്ചിച്ചുകൊണ്ട് മോദിക്കുന്നു. അത് അപ്സരസ്ത്രീകളുടെ ക്രീഡാരംഗമാണ്, ക്രീഡോദ്യാനമാണ്. സുഭൂമികം എന്ന പ്രസിദ്ധമായ സ്ഥലമാണ്. സരസ്വതീതടത്തിൽ സുഭൂമികം പ്രസിദ്ധമാണ്. കുളിച്ച് അവിടെ ദ്രവ്യം വിപ്രന്മാർക്കു കൊടുത്ത് രാമൻ ആ ദിവ്യഗീതവാദ്യങ്ങൾ കേട്ടു. ബലഭദ്രൻ ദേവഗന്ധർവ്വാശരന്മാരുടെ വൻനിഴലുംകണ്ട് ഗന്ധർവ്വരുടെ തീർത്ഥത്തിൽപ്പോയി.

അവിടെ വിശ്വാവസുപ്രഭൃതികളായ ഗന്ധർവ്വതാപസന്മാർ ആട്ടവും, കൊട്ടും, പാട്ടും മനോഹരമായി നടത്തുന്നു. അവിടെ ചെന്ന് ബലരാമൻ ബ്രാഹ്മണർക്ക് പലതരം ധനം നല്കി! ആട്, ചെമ്മരിയാട്, പശു, കഴുത, ഒട്ടകം, സ്വർണ്ണം, വെള്ളി ഇവ നല്കിയും, മൃഷ്ടാന്നം നല്കിയും ആഗ്രഹങ്ങളെ സാധിപ്പിച്ചുകൊടുത്തും വിപ്രരോടുകൂടി പുകഴ്ത്തപ്പെട്ട മാധവൻ പുറപ്പെട്ടു. പിന്നെ, ഗർഗ്ഗസ്രോതസ്സ് എന്ന മഹാതീർത്ഥം പ്രാപിച്ചു. അവിടെയാണ് തപോഭാവനയുള്ള വൃദ്ധനായ ഗർഗ്ഗൻ പാർക്കുന്നത്. കാലജ്ഞാനത്തിന്റെ പോക്കും, ജ്യോതിസ്സുകളുടെ മാറ്റവും, ഉഗ്രമായ ഉൽപ്പാതങ്ങളും സരസ്വതീപുണ്യതീർത്ഥത്തിൽ കണ്ടറിഞ്ഞ് മഹാശയൻ വർത്തിക്കുന്നു. അവന്റെ പേരിനാൽ ഈ തീർത്ഥം ഗർഗ്ഗസ്രോതസ്സ് എന്ന് പ്രസിദ്ധി പ്രാപിച്ചു. അവിടെ യോഗ്യനായ ഗർഗ്ഗനെ സുവ്രതന്മാരായ മഹർഷികൾ കാലജ്ഞാനത്തിന്നായി നിത്യവും ഉപാസിച്ചു. അവിടെ ശ്വേതാനുലേപനായി ബലൻ ചെന്നു. വളരെ ദ്രവ്യം ഭവിതാത്മാവ് മുനികൾക്കു ദാനംചെയ്തു. ഉച്ചാവചങ്ങളായ ഭക്ഷ്യങ്ങൾ വിപ്രന്മാർക്കു നല്കി. പിന്നെ, ശംഖതീർത്ഥത്തിലേക്ക് പോയി. അവിടെ മേരുപോലെ ഉയർന്ന ശംഖം കണ്ടു. ഋഷിസേവിതമായി ശ്വേതപർവ്വതംപോലെ ഉയർന്നു നില്ക്കുന്ന ശംഖം എന്ന പർവ്വതം സരസ്വതീതടത്തിലാണ്. രാമൻ അവിടെയെത്തി. യക്ഷരും, വിദ്യാധരന്മാരും, രാത്രിഞ്ചരന്മാരും, വലിയ പിശാചുക്കളും അവിടെ സിദ്ധരായി മാറി. അവരൊക്കെ ഊണുപേക്ഷിച്ച് ആ വൃക്ഷഫലങ്ങൾ മാത്രം കാലംതോറും ഭുജിക്കുന്നു. നിയതവ്രതന്മാരായ അവർ മനുഷ്യർ കാണാത്തവിധം അതാത് നിയമം സ്വീകരിച്ച് വേറെ വേറെ സഞ്ചരിക്കുന്നു. ഇപ്രകാരം ഖ്യാതിപ്പെട്ടതാണ് അവിടെയുള്ള മഹാദ്രുമം. പിന്നെ, പാരിൽ വിശ്രുതവും, പാവനവുമായ സരസ്വതീതീർത്ഥത്തിൽ ചെന്നു. ആ യാദവസിംഹം തീർത്ഥത്തിൽ പശുക്കളെ ദാനംചെയ്തു. ഇരുമ്പുചെമ്പുപാത്രങ്ങളും, പലമാതിരി വസ്ത്രങ്ങളും കൊടുത്തു. മുനിശ്രേഷ്ഠന്മാർ പൂജിച്ചതേറ്റ് വിപ്രരെ പൂജിച്ചു പിന്നെ, പുണ്യമായ ദ്വൈതവനത്തിൽ ഹലായുധൻ ചെന്നു. അവിടെ ചെന്ന് ബലൻ നാനാവേഷമുള്ള മുനീന്ദ്രന്മാരെ കണ്ടു. വിപ്രർക്കും വേണ്ടുവോളം ദാനം ചെയ്തു. ഉടനെ സരസ്വതിയുടെ വലത്തുഭാഗം ചെന്നു. ഒട്ടുദൂരം ചെന്നതിന്നുശേഷം ആ ധർമ്മാത്മാവ് നാഗധന്വതീർത്ഥത്തിലെത്തി. അവിടെയാണ് വാസുകിയുടെ ഗൃഹം. ബഹുനാഗസമന്വിതനായി വാസുകി വാഴുന്നത് അവിടെയാണ്. അവിടെ പതിനായിരം മഹർഷിമാരുണ്ട്. പന്നഗേന്ദ്രനായ വാസുകിയെ അവിടെച്ചെന്ന് ദേവകൾ അഭിഷേചിച്ച് സർവ്വ നാഗങ്ങളുടേയും രാജാവാക്കി. അവിടെ പന്നഗഭയം എന്നതില്ല. അവിടേയും ഹലായുധൻ വിപ്രർക്ക് യഥാവിധി ദാനം ചെയ്തു. പിന്നെ, കിഴക്കോട്ടുപോയി. അവിടെ അനേകം തീർത്ഥങ്ങളുണ്ട്. നൂറും ആയിരവുമുണ്ട് പ്രസിദ്ധിയുള്ളത്. ഋഷീന്ദ്രന്മാർ പറഞ്ഞവിധം തീർത്ഥം തോറും അവൻ കുളിച്ചു. നിയമത്തോടെ ഉപവസിച്ച് ഏറെ ദാനങ്ങൾ ചെയ്തു. ആ തീർത്ഥങ്ങളിൽ വാഴുന്ന മുനീന്ദ്രന്മാരെ വണങ്ങി. പിന്നെ, ഉദ്ദേശിച്ച വഴിക്ക് ഒഴുകി. സരസ്വതി കാറ്റേറ്റ മഴപോലെ കിഴക്കോട്ടു തിരിക്കുന്നു. യോഗ്യരായി നൈമിഷത്തിൽ ജീവിക്കുന്ന ഋഷീന്ദ്രന്മാരുടെ അപേക്ഷ കാരണം അവിടെവെച്ചു പിരിയുന്ന നദിയെ ബലൻ കണ്ടു. ശ്വേതാനുലേപനനായ ബലരാമൻ അത്ഭുതപ്പെട്ടു."

ജനമേജയൻ പറഞ്ഞു: "ഹേ ബ്രഹ്മൻ! കിഴക്കോട്ട് അവിടെ സരസ്വതി മാറുവാൻ കാരണമെന്താണ്. അതൊക്കെ വിവരിച്ചു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അവിടെ എന്തുകൊണ്ടാണ് യദുനന്ദനൻ ആശ്ചര്യപ്പെട്ടത്? ആ മഹാനദി എന്താണ് തിരിയുവാൻ കാരണം?"

വൈശമ്പായനൻ പറഞ്ഞു: "പണ്ടു കൃതയുഗത്തിൽ രാജാവേ, നൈമിഷേയരായ ഋഷികൾ പന്തീരാണ്ടുകൊണ്ടു കഴിയുന്ന ഒരു മഹാസത്രം നടത്തുമ്പോൾ പല ഋഷിമാരും വന്നുചേർന്നു. ആ സത്രത്തിൽ വിധിപോലെ മഹാഭാഗരായ ഋഷികൾ വസിച്ചു. പന്ത്രണ്ടു വർഷംകൊണ്ട് നൈമിഷേയസ്ത്രം കഴിഞ്ഞപ്പോൾ തീർത്ഥത്തിന്നു വേണ്ടി പല മഹർഷിമാരും അവിടെയെത്തി. ഹേ രാജാവേ, ഋഷിമാരുടെ ബഹുത്വംകൊണ്ട് സരസ്വതിയിൽ തെക്കേതീരത്ത് സ്യമന്തകപഞ്ചകംവരെ തീർത്ഥങ്ങൾ നഗരപ്രായമായിത്തീർന്നു. ദ്വിജസത്തമർ തീർത്ഥലാഭത്തിന്നു നദീതീരത്തു വന്നുകൂടി. അവിടെ ഭവിതാത്മാക്കളായ മുനികൾ ഹോമിച്ചപ്പോൾ മഹാസ്വാദ്ധ്യായഘോഷംകൊണ്ട് ദിക്കുകൾ പൂരിക്കപ്പെട്ടു. ആ മഹാത്മാക്കൾ ഹോമിക്കുന്ന അഗ്നിഹോത്രം ജ്വലിച്ച് ആ മഹാനദി ശോഭിച്ചു. ബാലഖില്യരും; അശ്മകുട്ടരും, ദന്തോലൂഖലിമാരും, സംപ്രഖ്യാതരുമായ മുനിമാർ, കാറ്റുമാത്രം ഉണ്ണുന്നവർ, വെള്ളംമാത്രം കഴിക്കുന്നവർ, ഇലമാത്രം ഭക്ഷിക്കുന്നവർ, നാനാനിയതവ്രതന്മാർ, വെറുംനിലത്തുകിടന്നു ജീവിക്കുന്നവർ, ഇങ്ങനെയുള്ള മഹർഷിമാർ സരസ്വതിയുടെ കരയിൽ ഒത്തുചേർന്നു. ഗംഗയെ സുരന്മാരെന്നവിധം അവർ സരസ്വതിയെ ശോഭിപ്പിച്ചു. അവിടെ യജിക്കുന്ന മഹർഷിമാർ അസംഖ്യം എത്തി. ആ മഹാവ്രതന്മാർക്ക് സരസ്വതിക്ക് ഇടംപോരെന്നു തോന്നി. യജ്ഞോപവീതം കൊണ്ട് അവിടെ തീർത്ഥം നിർമ്മാണം ചെയ്യുന്ന അവർ അഗ്നിഹോത്രത്തെ ഹോമിച്ച് പല കർമ്മവും ചെയ്തു. നിരാശപ്പെട്ടു ചിന്തിച്ചിരിക്കുന്ന മുനിസംഘത്തിന്ന് അപ്പോൾ അവർക്കുവേണ്ടി സരസ്വതി പ്രത്യക്ഷപ്പെട്ടു. ആ പുണ്യവാന്മാർക്കു പല കുഞ്ജങ്ങളും തീർത്ത് അവിടെ നിന്നു തിരിച്ചു. ജനമേജയാ, അവർക്കുവേണ്ടി തിരിയെ നദി വീണ്ടും പടിഞ്ഞാട്ടുതിരിഞ്ഞ് ഒഴുകി. 'മഹർഷിമാർക്കുവേണ്ടി അമോഘമായ ഗമനം നിർവ്വഹിച്ച് ഞാൻ ഇതാ തിരിക്കുന്നു.' എന്നപോലെ അത്ഭുതം കാണിച്ച് ആ നദി തിരിച്ചു. ഇപ്രകാര

മാണ് നൈമിഷികകുഞ്ജത്തിന്റെ ചരിത്രം. ഹേ കുരുശ്രേഷ്ഠാ! നീയും കുരുക്ഷേത്രമഹാകർമ്മം നിർവ്വഹിക്കുക. അവിടെ പല കുഞ്ജങ്ങളും കണ്ടപ്പോഴും, നദി മാറി ഒഴുകുന്നതു കണ്ടപ്പോഴും, രാമന്ന് അത്ഭുതം തോന്നി. അവിടെ വിധിപ്രകാരം രാമൻ ഉപസ്പർശംചെയ്തു (ആചമനംചെയ്തു). വിപ്രന്മാർക്ക് വിത്തവും നാനാപാത്രവും നല്കി പിന്നെ ഭോജനവും, ഭക്ഷ്യങ്ങളും ബ്രാഹ്മണർക്കു നല്കി. വിപ്രന്മാരുടെ സൽക്കാരമേറ്റ് നാനാദ്വിജന്മാർ വാഴുന്ന സാരസ്വതതീർത്ഥത്തിലേക്കു രാമൻ പോയി.

ലന്ത, ഓട, ഉങ്ങ്, ആല്, പുളി, താന്നി, പിലാശ്, കാപ്പി, തക്കോലം, കരീരം ഇങ്ങനെ സരസ്വതിയുടെ കരയിൽ അനവധി വൃക്ഷങ്ങൾ നില്ക്കുന്നു. പാരിജാതം, മുല്ല എന്നിവയാൽ അഴകിയുലയുന്നു. വാഴക്കൂട്ടം വാച്ച് കണ്ണിന്ന് ആനന്ദം നല്കുന്നു. വായു, കായ, ഇല ഇവ ഭക്ഷിച്ച് ജീവിക്കുന്നവരും, തന്തോലൂഖലിതാഖ്യന്മാരും, അശ്മകൂട്ടന്മാരുമായ കാട്ടുമുനിമാർ ഉള്ളതും. സ്വാദ്ധ്യായഘോഷമുള്ളതും, മാൻകൂട്ടം ഉഴലുന്നതും, അഹിംസരും, ധാർമ്മികരുമായ ആളുകൾ സേവിക്കുന്നതുമായ സപ്തസാരസ്വതം എന്നു പേരുള്ള തീർത്ഥത്തിലേക്ക് ഹലായുധൻ എത്തി. അവിടെയാണ് പ്രസിദ്ധനായ 'മങ്കണകൻ' എന്ന മഹർഷി വസിച്ചിരുന്നത്."

**38. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** ജനമേജയൻ പറഞ്ഞു: "സപ്തസാരസ്വതം എന്താണ്? മങ്കണകൻ ആരാണ്? ഭഗവാനെ അവൻ എങ്ങനെ സിദ്ധി നിയമം ചെയ്തു? അവൻ ആരുടെ വംശത്തിൽപ്പെട്ടവനാണ്? അദ്ദേഹം പഠിച്ചത് എന്ത്? വിധിപോലെ ഇതു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട് ദ്വിജസത്തമാ, പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "ഹേ നൃപാ! സരസ്വതികൾ ഈ ലോകം വ്യാപിച്ച് ഏഴെണ്ണമായി ഒഴുകുന്നു. സരസ്വതി ആത്മശക്തിയുള്ളവർ വിളിക്കുമ്പോൾ അതാതിടത്തു പ്രത്യക്ഷയാകാറുണ്ട്. സുപ്രഭാ, കാഞ്ചനാക്ഷി, വിശാലാ, മനോരമ, സരസ്വതി, ഓഘവതി, സുരേണു, വിമലോദ എന്നീ നാമങ്ങൾ അവൾക്കു ലഭിച്ചു.

പണ്ടു മഹാനായ പിതാമഹൻ യജ്ഞംചെയ്തു. വിരിഞ്ചന്റെ യജ്ഞവാടത്തിൽ ദ്വിജന്മാരും, സിദ്ധന്മാരും, ശുദ്ധവും പുണ്യവുമായ ഘോഷംകൊണ്ട് വേദധ്വനി മുഴക്കി. ആ യജ്ഞത്തിൽ ദേവകൾ വ്യഗ്രരായി ഇരിക്കുമ്പോൾ പ്രപിതാമഹൻ, ഹേ രാജാവേ, ദീക്ഷപൂണ്ട് ഇരിക്കുമ്പോൾ, സർവ്വകാമങ്ങൾക്കും ഒക്കുന്നവിധം ബ്രഹ്മയജ്ഞം നടക്കുമ്പോൾ, ധർമ്മാർത്ഥരക്ഷയ്ക്ക് ആവശ്യമായ അർത്ഥങ്ങളൊക്കെ അതാതിടത്തിൽ ബ്രാഹ്മണരെ സേവിക്കുന്നു. അപ്പോൾ അവിടെ ഗന്ധർവ്വന്മാർ പാടി. അപ്സരസ്സുകൾ ആടി. അവിടെ ദിവ്യമായ വാദ്യഘോഷമുണ്ടായി. ആ യജ്ഞത്തിന്റെ സമ്പത്തുകൊണ്ട് ദേവകൾ സന്തോഷിച്ചു. അവർ ഏറ്റവും വിസ്മയപ്പെട്ടു. മർത്ത്യന്മാരുടെ കാര്യം പറയേണ്ടതുണ്ടോ? പിതാമഹൻ പുഷ്കരത്തിൽ വാണ് യജ്ഞം നടത്തുമ്പോൾ ഹേ രാജാവേ, ഋഷികൾ പറഞ്ഞു. 'യജ്ഞത്തിൽ വലുതായ ഗുണം അനുഭവപ്പെടുന്നില്ല. കാരണം ഇവിടെ മഹാനദിയായ സരസ്വതി കാണപ്പെടുന്നില്ല.' ഇതുകേട്ട് ഭഗവാൻ സരസ്വതിയെ മോദാൽ ചിന്തിച്ചു. ഉടനെ സരസ്വതി വന്നുചേർന്നു. പുഷ്കരത്തിൽ യജിക്കുന്ന ബ്രഹ്മദേവൻ വരുത്തിയ അവൾ സുപ്രഭ എന്ന പേരിൽ അറിയപ്പെട്ടു. പിതാമഹനെ മാനിക്കുന്ന സരസ്വതിയെക്കണ്ട് മുനികൾ സന്തോഷിച്ചു. അധ്വരത്തെ ബഹുമാനിച്ചു. ഇപ്രകാരമാണ് സരിത്തുക്കളിൽ ശ്രേഷ്ഠയായ സരസ്വതി പണ്ഡിതർക്ക് രസത്തിന്നായി പിതാമഹന്നു വേണ്ടി വന്നുചേർന്നത്. നൈമിഷത്തിൽ അവൾ മുനികളോടു കൂടി പാർത്തു രാജാവേ! അന്ന് അവിടെവെച്ചാണ് വേദവിഷയമായ നാനാകഥകൾ ഉത്ഭവിച്ചത്.

അവിടെ നാനാസ്വാദ്ധ്യായവേദികളായ മുനികൾ ഒത്തുചേർന്ന് സരസ്വതിയെ ഓർത്തു. സത്രംചെയ്യുന്ന മുനികൾ ചിന്തിച്ചപ്പോൾ ആ മഹാന്മാർക്കു സഹായത്തിന്ന് പുണ്യവതിയും മഹാഭാഗയുമായ സരസ്വതി വന്നണഞ്ഞു.

നൈമിഷത്തിൽ സത്രത്തിൽ വസിക്കുന്ന മുനികളെ സരസ്വതി കാഞ്ചനാക്ഷിയായി അടുത്തെത്തിച്ചു പൂജിച്ചു. ഭാരതാ! ഗയക്ഷിതിപനായ ഗയൻ മഹായജ്ഞം യജിക്കുമ്പോൾ, ആ മഹാനദി ഗയയജ്ഞത്തിൽ വിളിച്ചുവരുത്തപ്പെട്ടു. സുവ്രതരായ താപസർ അവളെ വിശാലയെന്നു ഗയന്റെ നാട്ടിൽ വിളിക്കുന്നു. ഹിമവൽപാർശ്വത്തിൽനിന്ന് ശീഘ്രമായൊഴുകി ഉദ്ദാലകന്റെ യജ്ഞത്തിൽ മുനിമണ്ഡലം ഇരിക്കുമ്പോൾ, ഉത്തര കോസലത്തിലൂടെ ഒഴുകിവന്നപ്പോൾ, വല്ക്കലധാരികളായ മുനികൾ അവളെ പൂജിച്ചു. അവർ മനസ്സാലെ ചമച്ച മനോരമ എന്നറിയപ്പെട്ടു. വൃഷഭദ്വീപിൽ സുരേണുവായി. രാജർഷികളിൽ ശ്രേഷ്ഠനായ പൂരു കുരുക്ഷേത്രത്തിൽ യജ്ഞം നടത്തിയപ്പോൾ അവിടെയണഞ്ഞ സരസ്വതി ഓഘവതിയായി. വസിഷ്ഠനാണ് ആ പേര് അവൾക്കു നല്കിയത്.

ദക്ഷൻ ഗാംഗാദ്വാരത്തിൽ യജിച്ചപ്പോൾ 'സുരേണു' എന്ന പേര് കേട്ട സരസ്വതി വിമലോദയായി. പിന്നെ ബ്രഹ്മൻ യജിച്ചപ്പോൾ അവളെ ആഹ്വാനംചെയ്തു. അതനുസരിച്ച് ഹൈമവതാദ്രിയിൽച്ചെന്നു. ഈ എല്ലാ തീർത്ഥങ്ങളും അവിടെ ആ തീർത്ഥത്തിൽ ഒത്തുകൂടി. അവിടെ ആ തീർത്ഥം ചേർന്ന സ്ഥലത്തിന്ന് സപ്തസാരസ്വതതീർത്ഥം എന്നു പേരുണ്ടായി. ഇതു പ്രസിദ്ധമാണ്; പുണ്യവുമാണ്. ഇപ്രകാരം ഞാൻ ഏഴു സരസ്വതികളേയും പറഞ്ഞു. ഈ നാമം വിശ്രുതമാണ്.

ഇനി കൗമാരബ്രഹ്മചാരിയായ മങ്കണകന്റെ കഥ പറയാം;

ഒരു ദിവസം സുന്ദരിയായ ഒരു പെണ്ണ് നഗ്നയായി സരസ്വതീനദിയിൽ കുളിക്കുന്നത് ആറ്റിലിറങ്ങിയ മങ്കണകൻ യദൃച്ഛയാ കണ്ടു. ചാരുനേത്രയും മാന്യയുമായ അവളെ കണ്ട് മങ്കണകന്നു പെട്ടെന്ന് കാമാവേശമുണ്ടായി. അവന്റെ ശുക്ലം ക്ഷോഭിച്ചു. രേതസ്സ് വെള്ളത്തിൽ വീണു. ആ തപോനിധി രേതസ്സിനെ ഒരു കലശത്തിൽ മുക്കിയെടുത്തു. കലശത്തിൽ അത് ഏഴായി വേർതിരിഞ്ഞു. അതിൽനിന്ന് ഏഴു ഋഷികളുണ്ടായി. അവർ മരുത്തിന്റെ ഗണമായി. വായുവേഗൻ, ബായുബലൻ, വായുഹാ, വായുമണ്ഡലൻ, വായുജ്വാലൻ, വായുചക്രൻ, വായുരേതസ്സ് ഇങ്ങനെ ഏഴുപേർ ഉണ്ടായി. ഇവർ ഉണ്ടായതിന്റെശേഷം ഇവർ മരുത്തുക്കളെ സൃഷ്ടിച്ചു.

രാജാവേ, ആശ്ചര്യകരമായ ഈ കഥ കേൾക്കുക. മഹർഷിയുടെ ചരിത്രം മൂന്നു ലോകത്തിലും വിശ്രുതമാണ്. പണ്ട് മങ്കണകൻ കുശാഗ്രംകൊണ്ട് കേൾവിപ്പെട്ട സിദ്ധനാണ്. ഒരു ദിവസം വ്രണപ്പെട്ട് കൈയിൽനിന്ന് ശാകരസം വളരെ ചോർന്നു. അവൻ ശാകരസം കണ്ട് അത്ഭുതപ്പെട്ടു ഹർഷംപൂണ്ടു തുള്ളി. അവൻ തുള്ളുന്ന സമയത്ത് ഈ ചരാചരജഗത്തു ചേർന്ന ലോകം അവന്റെ തേജസ്സിൽ മോഹമാർന്ന് തുള്ളുവാൻതുടങ്ങി. രാജാവേ, ബ്രഹ്മാദികളായ വാനോരും തപസ്സേറുന്ന മുനീന്ദ്രന്മാരും ഈ ഋഷിയുടെ വിക്രമം കണ്ട് മഹാദേവനോട് പറഞ്ഞു: 'ദേവാ, ലോകം പ്രകമ്പിച്ച് ഈ ഋഷിമൂലം തുള്ളുന്നു. ഇത് ഒന്നു നിറുത്തിത്തരണേ, ഈ ഋഷി നൃത്തംവെക്കാതെയാക്കിത്തരണേ ദേവാ!' എന്ന്.

ദേവൻ ഹർഷത്തോടെ മുനിയെച്ചെന്നുകണ്ട് ഉടനെ വാനവർക്കു ഹിതത്തിന്നുവേണ്ടി ചോദിച്ചു: 'ഹേ ബ്രാഹ്മണാ! ധർമ്മജ്ഞാ! ഭവാൻ തുള്ളുവാൻ കാരണമെന്താണ്? ഭവാന് എന്താണിപ്പോൾ ഹർഷത്തിന്നു കാരണം? ഭവാൻ തപസ്വിയും ധർമ്മവൃത്തനുമാണല്ലോ.'

ഋഷി പറഞ്ഞു: 'പ്രഭോ, ഭവാൻ ശാകരസം എന്റെ കൈയിൽനിന്ന് ഒഴുകുന്നതു കാണുന്നില്ലേ? അതു കണ്ട് ഹർഷംവാച്ച് ഞാൻ തുള്ളുകയാണ്.' ഇതു കേട്ട് ഭൗതികമായ രാഗമോഹമാർന്ന മുനിയോട് ഈശ്വരൻ ചിരിച്ചു പറഞ്ഞു: 'ഹേ വിപ്രാ! ഞാൻ വിസ്മയിക്കുന്നില്ല. നീ എന്നെ ഒന്നു കണ്ടുകൊള്ളുക' എന്ന് ആ മുനീന്ദ്രനോട് ധീമാനായ മഹേശ്വരൻ പറഞ്ഞു. ഉടനെ

ദേവൻ സ്വന്തം പെരുവിരലിൽ തന്റെ അംഗുലികൊണ്ട് ഒന്നു നുള്ളി അവൻ അത്ഭുതംകൊണ്ട് ചാടി. ആ ക്ഷതത്തിൽനിന്ന് മഞ്ഞിന്റെ ശുഭ്രമായ ശോഭയോടെ ഭസ്മം പുറത്തേക്കു പ്രവഹിക്കുവാൻ തുടങ്ങി. ഇതു കണ്ട് മുനി ലജ്ജിച്ച് മഹേശ്വരന്റെ പാദങ്ങളിൽ കൂപ്പി. ഋഷിക്കു കാര്യം മനസ്സിലായി. ദേവൻ മഹാദേവനാണെന്നറിഞ്ഞ് വിസ്മയത്തോടെ അദ്ദേഹം പറഞ്ഞു:'രുദ്രദേവനിലും മേലെ ഞാൻ ഒന്നും കാണുന്നില്ല. സുരാസുരന്മാരടങ്ങിയ ലോകത്തിൽ ശൂലപാണിയായ ഭവാനല്ലാതെ ഗതി മറ്റെന്താണ്? വിശ്വമെല്ലാം ഭവാൻ സൃഷ്ടിച്ചുവെന്ന് മനീഷികൾ പറയുന്നു. യുഗാന്തത്തിൽ എല്ലാം നിന്നിൽ വീണ്ടും ചെന്നു ലയിക്കുന്നു. വാനോർക്കും നീ അറിവാൻ ശക്തനല്ല. പിന്നെ ഈയുളളവൻ എന്തറിയുന്നു! ജഗത്തിങ്കലുള്ള വസ്തുക്കളൊക്കെയും ഭവാനിൽ കാണുന്നു. ബ്രഹ്മാദികളായ സുരരും വരദനായ ഭവാനെ അർച്ചിക്കുന്നു. ദേവന്മാർക്കുകൂടി ചെയ്യുവാനും ചെയ്യിക്കുവാനും ആളായത് ഭവാനാണ്. ഭവാൻ ദേവന്മാർക്കു സർവ്വസ്വമാണ്. വാനോരെല്ലാം നിന്റെ പ്രസാദംകൊണ്ടു നിർഭയം മോദിക്കുന്നു.' ഇപ്രകാരം ദേവേശനെ കൂപ്പി ആ മഹാമുനി കുമ്പിട്ടു. 'ഗൗരവംവിട്ട് ചാപല്യം കാട്ടിയതിൽ ഞാൻ ഭവാനെ പ്രസാദിപ്പിക്കുന്നു. ക്ഷമിക്കണേ! എന്റെ തപസ്സ് നശിക്കാതിരിക്കേണമേ!'

ദേവൻ പ്രീതിപൂണ്ട് മഹർഷിയോടു പറഞ്ഞു:'എന്റെ പ്രസാദത്താൽ വിപ്രാ! നിന്റെ തപസ്സു വർദ്ധിക്കും. ഈ ആശ്രമത്തിൽ ഞാൻ നിന്നോടൊത്ത് എപ്പോഴും വാഴും. സപ്തസാരസ്വതത്തിൽ എന്നെ ഏവനാണോ അർച്ചിക്കുന്നത്, അവന്ന് ദുർല്ലഭമായി ഇഹത്തിലും പരത്തിലും ഒന്നുമുണ്ടാകയില്ല. സാരസ്വതമായ ലോകം അവർ പൂകുകയും ചെയ്യും. അതിൽ യാതൊരു സംശയവുമില്ല.' തേജസ്സേറുന്ന മങ്കണകന്റെ ചരിത്രം ഇപ്രകാരമാണ്. വായുദേവന്റെ പുത്രനും സുകന്യയിൽ ജനിച്ചവനുമാണ് അവൻ."

**39. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "രാമൻ അവിടെ പാർത്ത് പൂജിച്ച് മങ്കണകനെ പ്രീതിപ്പെടുത്തി. വിപ്രന്മാർക്കു ദാനം നല്കി രാത്രി ഉപവസിച്ചു. ബലരാമൻ മുനിപൂജിതനായി കാലത്ത് എഴുന്നേറ്റു. മുനീന്ദ്രരെ സമ്മതിപ്പിച്ച് ആ ജലം സ്പർശിച്ചു. മഹാബലനായ രാമൻ വേഗത്തിൽ തീർത്ഥത്തിന്നായി പോന്നു. ഉടനെ ഹലായുധൻ ഔശനസതീർത്ഥത്തിലെത്തി. കപാലമോചനം എന്ന തീർത്ഥത്തിലാണ് ശുക്രമഹർഷി മുക്തനായത്. പണ്ട് ശ്രീരാമൻ എറിഞ്ഞ രാക്ഷസന്റെ വലിയ തല കാൽത്തണ്ടിൽ കുടുങ്ങിയ മഹോദരന്ന് കപാലം മോചിച്ചത് ഇവിടെവെച്ചാണ്. മഹാത്മാവായ ശുക്രൻ പണ്ട് ഇവിടെ തപസ്സുചെയ്തു. അവിടെ തപസ്സുചെയ്ത ആ മഹാത്മാവിന്ന് നീതികളൊക്കെ മനസ്സിൽ തോന്നി. അവിടെപ്പാർത്ത് ദൈത്യദാനവയുദ്ധത്തെപ്പറ്റി ചിന്തിച്ചു. ഇവിടെവെച്ചാണ് ശുക്രൻ ശുക്രനീതി എഴുതിയത്. ബലഭദ്രൻ ആ മുഖ്യതീർത്ഥത്തിൽ ചെന്ന് രാജാവേ, മഹാന്മാരായ ബ്രാഹ്മണർക്ക് യഥാവിധി വിത്തം നല്കി."

ജനമേജയൻ പറഞ്ഞു: "എന്താണ് ബ്രാഹ്മണകപാലമോചനം? എങ്ങനെ മാമുനി മുക്തനായി? ശിരസ്സ് പറ്റുവാൻ എന്താണു കാരണം?"

വൈശമ്പായനൻ പറഞ്ഞു: "പണ്ട് മഹാത്മാവായ രാഘവൻ ദണ്ഡകാരണ്യത്തിൽ പാർക്കുമ്പോൾ രാക്ഷസന്മാരെ ഒടുക്കുവാൻ ജനസ്ഥാനത്തിൽ 'വികൃതി' എന്ന രക്ഷസ്സിന്റെ ശീർഷം നുറുക്കി. മൂർച്ചയേറുന്ന കത്തിയമ്പു പ്രയോഗിച്ചപ്പോൾ ശിരസ്സു കാട്ടിൽ വീണു. അത് ആ മഹോദരൻ എന്ന മഹർഷിയുടെ കണങ്കാലിൽ തറച്ചു. രാജാവേ കാട്ടിൽ ചുറ്റുമ്പോൾ അസ്ഥികീറി സ്ഫുരിച്ചു. അതു തറച്ചിട്ട് ആ ദ്വിജൻ നടക്കുവാൻ അശക്തനായി. മഹാപ്രാജ്ഞനായ അവൻ പുണ്യതീർത്ഥക്ഷേത്രങ്ങൾതോറും വ്രണം നാറി, ഒലിച്ച് ഏറ്റം വേദനപ്പെട്ട് നടന്നു. ആ മാമുനി എല്ലാ തീർത്ഥത്തിലുംചെന്നു. സരിൽസമുദ്രങ്ങളിലൊക്കെ ചെന്ന് തന്റെ കഷ്ടാവസ്ഥ ഭവിതാത്മാക്കളായ ഋഷിമാരോട് ആ മഹോദരമുനി പറഞ്ഞു. പല തീർത്ഥങ്ങളിൽ സ്നാനംചെയ്തിട്ടും മോചനം നേടിയില്ല. ഒരു മുനിശ്രേഷ്ഠൻ പറഞ്ഞ മൊഴി ആ വിപ്രേന്ദ്രൻ കേട്ടു. 'സരസ്വതി മുഖ്യമായ തീർത്ഥമാണ്. അതിൽ ഔശനസ്മുഖ്യമാണ്. പാപമൊക്കെ ശമിപ്പിക്കുന്നതാണ് അത്. മഹത്തരമായ സിദ്ധക്ഷേത്രം അവിടെയാണ്.' ഇതുകേട്ട് മുനി അങ്ങോട്ടുപോയി. ആ ബ്രാഹ്മണമുനി ഔശനസതീർത്ഥത്തിൽ ചെന്നിറങ്ങി. തീർത്ഥത്തിലിറങ്ങി ഉപസ്പർശിച്ചപ്പോൾ തലയോടു കാലിൽനിന്നു വേർപെട്ട് വെള്ളത്തിൽവീണു. ആ ശിരസ്സ് വിട്ടപ്പോൾ അവന്ന് സുഖമായി. ആ കപാലം വെള്ളത്തിൽ വീണയുടനെ കാണാതാവുകയുംചെയ്തു. ശിരസ്സു മോചിച്ച് ശുദ്ധനായി പാപമറ്റ അവൻ പ്രീതനായി ആശ്രമത്തിലെത്തി, മഹോദരൻ കൃതകൃത്യനായി. പുണ്യാശ്രമമണഞ്ഞ് മുക്തനായ ആ തപോനിധി അതെല്ലാം മഹാത്മാക്കളായ ഋഷിമാരോടു പറഞ്ഞു. അവർ ആ മൊഴികേട്ട് ആ തീർത്ഥത്തിന്ന് 'കപാലമോചനം' എന്നു പേർ കൊടുത്തു. പിന്നെ ആ മുഖ്യതീർത്ഥത്തിൽ വീണ്ടും ചെന്നുചേർന്ന മഹർഷി പുണ്യമായ ജലം പാനംചെയ്ത് സിദ്ധനായിത്തീർന്നു.

മാധവൻ അവിടെ വിപ്രന്മാർക്ക് ഏറെ ദാനങ്ങൾ ചെയ്ത് രുഷംഗുവിന്റെ ആശ്രമത്തിൽച്ചെന്നു. അവിടെയാണ് ആർഷ്ടിഷേണൻ ഘോരമായ തപസ്സുചെയ്തത്. വിശ്വാമിത്രമുനി ബ്രാഹ്മണ്യം നേടിയത് അവിടെവെച്ചാണ്. ആ മാഹാത്മ്യമുള്ള ആശ്രമം സർവ്വകാമങ്ങളും ചേർന്നതാണ്. മുനീന്ദ്രരും, ബ്രാഹ്മണരും എപ്പോഴും സേവിക്കുന്നതാണ് ആ ആശ്രമം. ശ്രീമാനായ ഹലായുധൻ പിന്നെ ബ്രാഹ്മണരോടൊത്ത് രുഷംഗു സമാധിയായ സ്ഥലത്തു ചെന്നു.

മുനിയായ രുഷംഗു ബ്രാഹ്മണൻ ദേഹത്യാഗത്തിന്ന് പലപാടു നിനച്ച് മക്കളെ ഒക്കെ വിളിച്ചുവരുത്തി. രുഷംഗു പറഞ്ഞു:'മക്കളേ, എന്നെ പൃഥൂദകത്തിലേക്കു കൊണ്ടുപോവുക. രുഷംഗുവിന്ന് വാർദ്ധക്യം മൂത്തുകണ്ടപ്പോൾ തപോധനരായ അവർ ആ സാരസ്വതതീർത്ഥത്തിൽ തപസ്വിയെ കൊണ്ടുപോയി. പുണ്യതീർത്ഥങ്ങളുള്ളതും, വിപ്രർ സേവിക്കുന്നതുമായ തീർത്ഥത്തിൽ അച്ഛനെ ആ തപസ്വികൾ എത്തിച്ചു. വിധിപോലെ അതിൽ സ്നാനംചെയ്ത് ആ തപോനിധി മക്കളോട് തീർത്ഥമാഹാത്മ്യമറിഞ്ഞ് പറഞ്ഞു: 'സരസ്വതിയുടെ ഉത്തരതടത്തിൽ' "പൃഥൂദകത്തിൽ" ജപത്തോടെ ഇരുന്ന് ഉടൽ പോക്കിയാൽ പിന്നെ അവന്നു മരണമില്ല. ധർമ്മാത്മാവായ ഹലായുധൻ അവിടെ മുങ്ങി ആചമിച്ചു. വിപ്രർക്ക് ആ ബ്രാഹ്മണ വത്സലൻ പല ദാനങ്ങൾ നല്കി. ബ്രഹ്മദേവൻ ലോകങ്ങളെ സൃഷ്ടിച്ചത് ഇവിടെ വെച്ചാണ്. ആർഷ്ടിഷേണൻ വൻതപസ്സുകൊണ്ട് ഇവിടെവെച്ച് ബ്രാഹ്മണ്യം നേടി. സിന്ധുദ്വീപൻ എന്ന രാജർഷിയും ദേവാപിയും ഇവിടെവെച്ച് ബ്രാഹ്മണ്യം നേടി. വിശ്വാമിത്രൻ ഇവിടെ വെച്ച് ബ്രാഹ്മണ്യംനേടി. അങ്ങനെയുള്ള സരസ്വതിയുടെ ഉത്തരതടത്തിൽ, മഹാതപസ്വിയും, ഉഗ്രവീര്യനും, കീർത്തിമാനുമായ ഭഗവാൻ ബലഭദ്രൻ ചെന്നു."

**40. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – ജനമേജയൻ പറഞ്ഞു: "ഭഗവാനായ ആർഷ്ടിഷേണൻ തപസ്സുചെയ്തത് എപ്രകാരമായിരുന്നു? എങ്ങനെ സിന്ധുദ്വീപൻ ബ്രാഹ്മണ്യം നേടി? ദേവാപിയും വിശ്വാമിത്രനും എങ്ങനെ ബ്രാഹ്മണത്വം നേടി? ഹേ ബ്രാഹ്മണാ, പറയൂ! കേൾക്കുവാൻ എനിക്ക് കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "പണ്ട് കൃതയുഗത്തിൽ ആർഷ്ടിഷേണൻ എന്നു പേരായ ദ്വിജോത്തമൻ അദ്ധ്യയനോദ്യുതനായി ഗുരുഗൃഹത്തിൽ താമസിച്ചു. വിദ്യക്കും വേദങ്ങൾക്കും അന്തംകാണാതെ അവൻ വെറുപ്പോടെ തപസ്സിന്നാരംഭിച്ചു. പിന്നെ തപസ്സുകൊണ്ട് മുഖ്യ വേദങ്ങളൊക്കെ നേടി. വിദ്വാനും വേദജ്ഞനുമായ അദ്ദേഹം സിദ്ധനായി. ആ തീർത്ഥത്തിന്നു മൂന്നു വരം അരുളി. 'ഈ മഹാനദീ തീർത്ഥത്തിൽ ഇന്നു മുതൽ ഏതൊരുവൻ കുളിക്കുന്നുവോ, അവൻ അശ്വമേധത്തിന്റെ പൂർണ്ണമായ ഫലം നേടും. ഇന്നുമുതൽ ഇവിടെ വ്യാളഭയം

പറ്റുന്നതല്ല. എന്നുമാത്രമല്ല അല്പയത്നംകൊണ്ട് വലിയ ഫലം നേടും.' എന്നു പറഞ്ഞ് അതിതേജസ്വിയായ മുനി സ്വർഗ്ഗപ്രാപ്തനായി. ഇപ്രകാരം സിദ്ധനായ ഭഗവാൻ ആർഷ്ടിഷേണൻ ഈ തീർത്ഥത്തെ അനുഗ്രഹിച്ചു.

ആ തീർത്ഥത്തിൽത്തന്നെ പ്രതാപവാനായ സിന്ധുദ്വീപനും ദേവാപിയും ബ്രാഹ്മണ്യം നേടി. അപ്രകാരംതന്നെ കൗശികനും തപസ്സുകൊണ്ട് ബ്രാഹ്മണ്യംനേടി.

മഹാനായി ഗാഥി എന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. അവന്റെ പുത്രനാണ് പ്രതാപവാനായ വിശ്വാമിത്രൻ. ആ കൗശികരാജാവ് മഹായോഗിയുമായിത്തീർന്നു. പുത്രനായ വിശ്വാമിത്രനെ തപോനിധിയായ അച്ഛൻ രാജാവാക്കി. ദേഹത്യാഗത്തിന് തയ്യാറായ അവനോട് നാട്ടുകാർ പറഞ്ഞു: 'ഹേ രാജാവേ, ഞങ്ങളെ വിട്ട് പോകരുതേ! ഞങ്ങളെ ഭയത്തിൽനിന്നു രക്ഷിച്ചാലും!'

ഇതുകേട്ട ഗാഥി നാട്ടുകാരോടു പറഞ്ഞു: 'വിശ്വമാകുന്ന ജഗത്തിന്ന് എന്റെ പുത്രൻ ഗോപ്താവാകും.'

ഇപ്രകാരം പറഞ്ഞ ഗാഥി തന്റെ പുത്രനെ രാജാവാക്കി സ്വർഗ്ഗംപ്രാപിച്ചു. വിശ്വാമിത്രൻ രാജാവായശേഷം ഭൂമി കാക്കുവാൻ ശക്തനായില്ല. ഒരു ദിവസം വിശ്വാമിത്രൻ രാക്ഷസരുടെ ഉപദ്രവം കേട്ട് നാലംഗപ്പടയോടുകൂടി പുരംവിട്ടു പുറപ്പെട്ടു. ഒട്ടേറെ വഴിപോയപ്പോൾ വസിഷ്ഠാശ്രമത്തിലെത്തി. അവന്റെ ഭടന്മാർ വസിഷ്ഠാശ്രമത്തിൽ ഒട്ടേറെ അക്രമങ്ങൾ ചെയ്തു. വസിഷ്ഠൻ അവിടെ എത്തിയപ്പോൾ തന്റെ ആശ്രമാരണ്യം തകർത്തതായി കണ്ടു. അവനിൽ ക്രുദ്ധനായിട്ട് മുനിസത്തമനായ വസിഷ്ഠൻ ഘോരരായ ശബരരെ സൃഷ്ടിക്കുവാൻ തന്റെ ധേനുവിനോടു പറഞ്ഞു. അതുകേട്ട് ധേനു ഘോരരായ മനുഷ്യരെ സൃഷ്ടിച്ചു. അവർ ആ കാട്ടിലെത്തി ദിക്കുകളൊക്കെ തകർത്തു. ഗാഥിസൂനുവായ വിശ്വാമിത്രൻ സൈന്യം പാഞ്ഞതുകൊണ്ട് തപസ്സുതന്നെയാണ് മേലെ എന്നു തീർച്ചയാക്കി തപസ്സിന്നൊരുങ്ങി. അവൻ സരസ്വതീതീർത്ഥത്തിൽ സമാഹിതനായി വ്രതോപവാസങ്ങൾകൊണ്ട് ദേഹത്തെ ശോഷിപ്പിച്ചു. ജലം മാത്രം കഴിച്ച്, വായു ഭക്ഷിച്ച്, ഇല തിന്ന്, നിലത്തു കിടന്ന്, നിയമസ്ഥനായി തപസ്സുചെയ്തു. പലകുറി ദേവകൾ അവന്ന് വ്രതഭംഗം ഉണ്ടാക്കി. എന്നിട്ടും നിയമത്തിൽ അവന്ന് മനസ്സുറപ്പിക്കാൻ കഴിഞ്ഞു. വളരെ യത്നിച്ച് തപസ്സുചെയ്തു. തേജസ്സുകൊണ്ട് ഗാഥിപുത്രൻ അർക്കസന്നിഭനായി.

ഇപ്രകാരം തപസ്സുചെയ്ത വിശ്വാമിത്രനെ ബ്രഹ്മാവ് അറിഞ്ഞു വരം നൽകി. അവൻ ബ്രാഹ്മണനാകണമെന്ന് ബ്രഹ്മാവിനോട് വരം ചോദിച്ചു. ആകട്ടെയെന്ന് ബ്രഹ്മാവ് വരം നല്കി. പിതാമഹനിൽനിന്നു ബ്രാഹ്മണത്വം ഘോരതപംകൊണ്ട് നേടി വിശ്വാമിത്രൻ കൃതാർത്ഥനായി അമരോപമനായി മന്നിലൊക്കെ സഞ്ചരിച്ചു.

ബലഭദ്രൻ ആ മുഖ്യതീർത്ഥത്തിൽ പല വിത്തവും ദാനം ചെയ്തു. പാലുള്ള പശുക്കളേയും യാനശയ്യാസനങ്ങളും ദാനം ചെയ്തു. വസ്ത്രങ്ങളും ആഭരണങ്ങളും അന്നപാനങ്ങളും ദാനം ചെയ്തു. ഇങ്ങനെ വിപ്രരെ പൂജിച്ച് അവൻ ബകാശ്രമത്തിൽ ചെന്നു. ദാൽഭ്യനായ ബകൻ അവിടെയാണ് തീവ്രമായ തപസ്സു ചെയ്തതെന്ന് അറിയപ്പെടുന്നു.

**41. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** - വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മഘോഷം മുഴങ്ങുന്ന അവിടെ യദുനന്ദനൻ ചെന്നെത്തി. അവിടെയാണ് തപോനിധിയായ ബകദാല്ഭ്യൻ വാഴുന്നത്. ധൃതരാഷ്ട്രന്റെ രാഷ്ട്രം ഹോമിച്ച് ഘോരരൂപമായ തപസ്സുകൊണ്ട് ദേഹം ശോഷിപ്പിച്ചവനാണ് ആ തപോധനൻ. അവൻ ക്രോധത്തോടെ, പന്തീരാണ്ടുകൊണ്ട് അവസാനിക്കുന്ന ഒരു സത്രം നൈമിഷേയരോടുചേർന്ന് നടത്തി. പാഞ്ചാലത്തിൽ ചെന്ന് അദ്ദേഹം വിശ്വജിത്തുരാജാവിനോട് പശുക്കളെ ദക്ഷിണയ്ക്കായി അർത്ഥിച്ചു. നല്ല ആരോഗ്യമുള്ള ഇരുപത്തൊന്നു പശുക്കുട്ടികളെയാണഭ്യർത്ഥിച്ചത്. അവയെ ഭാഗിച്ച് എടുത്തുകൊള്ളുവാൻ മറ്റു മുനികളോടു ബകദാല്ഭ്യൻ പറഞ്ഞു. താൻ ഈ പശുക്കളെ വിട്ട് വേറെ രാജാവിനോട് യാചിച്ചുകൊള്ളാം എന്നു പറഞ്ഞ് പ്രതാപവാനായ ബകദാല്ഭ്യൻ ധൃതരാഷ്ട്രന്റെ ഭവനത്തിൽ ചെന്നു. രാജാവിനോട് പശുക്കളെ യാചിച്ചു. ധൃതരാഷ്ട്രൻ ഈ യാചകനായ ബ്രാഹ്മണനോട് കോപത്തോടെ പറഞ്ഞു: 'ഹേ ബ്രാഹ്മണാ, ആ കിടക്കുന്ന പശുക്കളെ വേണമെങ്കിൽ കൊണ്ടുപൊയ്ക്കൊള്ളുക!' ആ പശുക്കൾ യദൃച്ഛയാ ചത്തവയായിരുന്നു. ധർമ്മവിത്തമനായ ഋഷി ആ വാക്കു കേട്ടു ചിന്തിച്ചു. 'ഹാ കഷ്ടം! സദസ്സിൽവെച്ച് രാജാവ് ക്രൂരമായ വാക്കുപറഞ്ഞ് എന്നെ അവമാനിച്ചു.' കുറേനേരം ചിന്തിച്ച് രോഷത്തോടെ ആ ദ്വിജോത്തമൻ ധൃതരാഷ്ട്രന്റെ നാശത്തിന്നുവേണ്ടത് മനസ്സിലുറച്ചു. ചത്ത പശുവിന്റെ മാംസം അറുത്തെടുത്തു കൊണ്ടുപോയി ധൃതരാഷ്ട്രരാജാവിന്റെ നാശത്തിന്നുവേണ്ടി ഹോമം നടത്തി. മിന്നുന്ന സരസ്വതീതീർത്ഥത്തിന്നടുത്ത് അഗ്നികൂട്ടി രാഷ്ട്രത്തെ ആ മാംസംകൊണ്ടു ഹോമിച്ചു. ഈ ഘോരസത്രം വിധിപോലെ തുടർന്നപ്പോൾ ധൃതരാഷ്ട്രന്റെ രാഷ്ട്രം ക്ഷയിക്കുവാൻ തുടങ്ങി. മഴുകൊണ്ട് മുറിച്ചുതള്ളിയ കാടുപോലെയായി രാഷ്ട്രമൊട്ടുക്കും. ആപത്തിൽപ്പെട്ട് ചിതറി ചൈതന്യം കെട്ടു. അപ്രകാരം ചിന്നിച്ചിതറിയ രാഷ്ട്രംകണ്ട് രാജാവു ദുഃഖിച്ച് ചിന്താമഗ്നനായി വിപ്രരെ വിളിച്ചുവരുത്തി മോചനമാർഗ്ഗമാരാഞ്ഞു. എന്തുകൊണ്ടും ശ്രേയസ്സുണ്ടായില്ല. രാഷ്ട്രം ക്ഷയിക്കുകതന്നെ. ആ രാജാവും വിപ്രരും ക്ഷീണിച്ചു രാഷ്ട്രത്തിന്റെ മോചനത്തിന്ന് സാദ്ധ്യമാകാതെ ജ്യൗതിഷികരെ വിളിച്ചുവരുത്തി ഇനി എന്തുവേണമെന്നു ചോദിച്ചു. അവർ പറഞ്ഞു: 'ഹേ രാജാവേ, നീ പശുവഞ്ചന ചെയ്തു. ബകമുനി മാംസത്താൽ നിന്റെ രാഷ്ട്രം ഹോമിക്കുകയാണ്! അവൻ ഹോമിക്കുമ്പോൾ നിന്റെ രാഷ്ട്രം ക്ഷയിക്കുകയാണ്. അവന്റെ തപഃകർമ്മംകൊണ്ടാണ് നിന്റെ ഭൂമി ക്ഷയിക്കുന്നത്. അതിന്ന് ഒരു പ്രതിവിധിയുണ്ട്. സരസ്വതീവാരികുഞ്ജത്തിൽപ്പോയി അവനെ പ്രസാദിപ്പിക്കുക മാത്രമാണത്.'

ഉടനെ ധൃതരാഷ്ട്രൻ സരസ്വതീതീർത്ഥത്തിൽ ചെന്ന് ബകന്റെ മുമ്പിൽ തലകുമ്പിട്ടു കൈകൂപ്പിപ്പറഞ്ഞു:'ഭഗവാനെ, ഞാൻ ചെയ്ത അപരാധം പൊറുക്കേണമേ, പ്രസാദിക്കേണമേ! മൗഢ്യംകൊണ്ട് ലുബ്ധനായി, ബുദ്ധികെട്ടു മാഴ്കുന്ന എനിക്ക് ഭവാൻ മാത്രമാണ് ഗതി. അങ്ങ് നാഥനാണ്. പ്രസാദിച്ചാലും.' ശോകംകൊണ്ട് ഉള്ളുകെട്ട് അവൻ ഇപ്രകാരം വിലപിച്ചപ്പോൾ മുനി കനിയുകയും രാഷ്ട്രം മോചിപ്പിക്കുകയുംചെയ്തു. ഋഷി ഉള്ളുതെളിഞ്ഞ് സംരംഭം കൈവെടിഞ്ഞ് അവന്റെ രാഷ്ട്രമുക്തിക്കുവേണ്ടി പിന്നെ ആഹുതി ചെയ്തു. രാഷ്ട്രത്തെ മോചിപ്പിച്ച് അനവധി പശുക്കളെ ദാനമായി വാങ്ങി. അവൻ സന്തോഷിച്ച് നൈമിഷാരണ്യത്തിൽ പ്രവേശിച്ചു. ധർമ്മശീലനായ ധൃതരാഷ്ട്രൻ സ്വാസ്ഥ്യം പ്രാപിച്ച് സ്വന്തം പുരത്തിലെത്തി.

ഉദാരബുദ്ധിയായ ബൃഹസ്പതി അസുരപ്രക്ഷയത്തിന്നും, വാനവവൃദ്ധിക്കുംവേണ്ടി ഇവിടെ മാംസംകൊണ്ട് ഇഷ്ടിചെയ്തു. അപ്പോൾ ദൈത്യരൊക്കെ ക്ഷയിക്കുവാൻ തുടങ്ങി. യുദ്ധത്തിൽ അമർത്ത്യരാൽ ദൈത്യന്മാർ ഭഞ്ജിക്കപ്പെട്ടു. ദേവന്മാർ വിധിപോലെ ബ്രാഹ്മണർക്കു ദാനം ചെയ്തു. രത്നങ്ങളും, അശ്വങ്ങളും, ആനകളും, തേരുകളും ഒക്കെ ബ്രാഹ്മണർക്കു നല്കി.

പിന്നെ ബലഭദ്രൻ 'യയാതിതീർത്ഥത്തിലേക്കു ചെന്നു. മഹാത്മാവായ നഹുഷപുത്രന്റെ അധ്വരത്തിൽ സരസ്വതി നെയ്യും പാലും ഒഴുക്കി. അവിടെവെച്ചാണ് നരർഷഭനായ യയാതി യാഗംചെയ്ത് നന്ദിച്ച് മേല്പോട്ടുയർന്നു പുണ്യലോകങ്ങൾ പ്രാപിച്ചത്. യയാതി രാജാവ് അവിടെ യജിക്കുമ്പോൾ തനിക്ക് ഔദാര്യവും ഭക്തിയുംവർദ്ധിച്ചു. ഉള്ളിൽ വിപ്രർ വിചാരിക്കുന്നതൊക്കെ രാജാവ് നല്കി. യജ്ഞത്തിൽ ക്ഷണിച്ചുവരുത്തിയവർക്കൊക്കെ സരസ്വതി ഗൃഹശയനാദികളും, ഷഡ്രസാന്നവും എന്നല്ല പലമാതിരി ദാനങ്ങളും നല്കി. അവർ അതൊക്കെ രാജാവിന്റെ ദാനമാണെന്നു വിചാരിച്ച് നന്ദിച്ച് നൃപനെ വാഴ്ത്തുകയും

നല്ല ആശിസ്സ് നല്കുകയും ചെയ്തു. യജ്ഞസമ്പത്തു കണ്ട് ദേവഗന്ധർവ്വന്മാർ നന്ദിയാൽ മർത്ത്യരോടുചേർന്നു വിസ്മയിച്ചു.

മഹാത്മാവും, കൃതാത്മാവും, ജിതാത്മാവും, മഹാദാനനിത്യനും, മഹാധർമ്മസൽക്കേതുവുമയ താലകേതു മഹാവേഗമുള്ള വസിഷ്ടാപവാഹത്തെ പിന്നീട് പ്രാപിച്ചു.

**42. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – ജനമേജയൻ പറഞ്ഞു: ഈ വസിഷ്ഠാപവാഹത്തിൽ എങ്ങനെ ഒഴുക്കേറി? ഈ മഹാനദി എന്തിന്ന് ഈ മഹർഷിയെ വഹിച്ചു? ഇന്നു വൈരം എങ്ങനെയായി? അതിന്നു കാരണമെന്താണ്? ഞാൻ തൃപ്തിവരാതെ ചോദിക്കുകയാണ്.

വൈശമ്പായനൻ പറഞ്ഞു: വസിഷ്ഠനും, വിശ്വാമിത്രനും തമ്മിൽ തപഃസ്പർദ്ധമൂലം വൈരമുണ്ടായി. മഹത്തരമായ വസിഷ്ഠാശ്രമം സ്ഥാണുതീർത്ഥത്തിലാണ്. അതിന്റെ കിഴക്കേ പാർശ്വത്തിലാണ് വിശ്വാമിത്രാശ്രമം. സ്ഥാണു മഹിതമായ തപസ്സു ചെയ്തത് അവിടെവെച്ചാണ് എന്ന് മനീഷികൾ പറയുന്നു. സരസ്വതിയെ സ്ഥാണുഭഗവാൻ പൂജിച്ച് തീർത്ഥം സ്ഥാപിച്ചു. തന്മൂലം സ്ഥാണുതീർത്ഥം എന്ന് അതിന്നു പേർ വന്നു. ആ തീർത്ഥത്തിൽ സുരമഹാസേനാധിപത്യത്തിൽ സുരാരീകുലഹാരിയായ സ്കന്ദനെ അഭിഷേകം ചെയ്തു. ആ സാരസ്വത തീർത്ഥത്തിൽ വിശ്വാമിത്രമഹർഷി വസിഷ്ഠനെ തപസ്സുകൊണ്ടു വരുത്തിയത് രാജാവേ, ഭവാൻ കേൾക്കുക.

വിശ്വാമിത്രനും വസിഷ്ഠനും തമ്മിൽ തപഃസ്പർദ്ധ മൂത്തു. ആ സ്പർദ്ധ തീവ്രമായി. അതിൽ വിശ്വാമിത്രൻ ഏറ്റവും സന്തപ്തനായി. വസിഷ്ഠന്റെ തേജസ്സുകൊണ്ട് ചിന്തയിൽ മുഴുകി. ധർമ്മനിത്യനായ അവന്ന് ഇപ്രകാരം ഒരു ബുദ്ധിയുദിച്ചു. സരസ്വതി തപോധനനായ വസിഷ്ഠനെ, ജപംചെയ്യുന്ന സമയത്ത്, എന്റെ അടുത്തേക്ക് ഒഴുക്കിക്കൊണ്ടുവന്നാൽ അവനെ ഞാൻ സംശയംകൂടാതെ ഹനിക്കും. എന്നുറച്ച് ഭഗവാൻ വിശ്വാമിത്രൻ ക്രോധാരുണേക്ഷണനായി സരിച്ഛ്റേഷ്ഠയായ സരസ്വതിയെ സ്മരിച്ചു. ആ മുനീന്ദ്രൻ സ്മരിച്ചപ്പോൾ സരസ്വതി വളരെ ഉഴന്നു. തന്നെ സ്മരിച്ച മഹാവീര്യനായ ഇവൻ കോപിയാണ് എന്നറിഞ്ഞ സരസ്വതി ഉടനെ വിറച്ച് വൈവർണ്ണ്യം പൂണ്ട് കൈതൊഴുത് വിശ്വാമിത്രന്റെ മുമ്പിൽ നിന്നു. വീരൻ മരിച്ച ഭാര്യയെപ്പോലെ ദുഃഖിച്ച് 'ഞാൻ എന്തു ചെയ്യേണ്ടൂ!' എന്നു മുനീന്ദ്രനോടു ചോദിച്ചു. ക്രുദ്ധനായ മുനി ഉടനെ പറഞ്ഞു: വസിഷ്ഠനെ വരുത്തുക! ഇപ്പോൾ ഞാൻ അവനെ സംഹരിക്കും! ഈ ഭാഷണംകേട്ട് നദി ഉഴറി. അവൾ ഉടനെ തൊഴുത് കാറ്റേറ്റ ലത പോലെ പേടിച്ചുവിറച്ചു. ആ നിലയ്ക്ക് ആ വൻനദിയെക്കണ്ട് മുനി പറഞ്ഞു: 'ശങ്കകൂടാതെ എന്റെ അരികിൽ നീ വസിഷ്ഠനെ വരുത്തുക!' അവൾ ഈ വാക്കുകേട്ട് വിശ്വാമിത്രന്റെ ദുഷ്ടമായ ചികീർഷിതം അറിഞ്ഞു. അതുല്യമായ വസിഷ്ഠപ്രഭാവം അറിഞ്ഞ അവൾ വസിഷ്ഠന്റെ അടുത്തുചെന്ന് വിശ്വാമിത്രൻ തന്നോടു കല്പിച്ച കാര്യം ഉണർത്തിച്ചു.

രണ്ടുപേരുടേയും ശാപം പേടിച്ച് ഏറ്റം വിറച്ചു മെലിഞ്ഞ്, വിളറി, ചിന്തപൂണ്ടു നില്ക്കുന്ന നദിയെ കണ്ട് ധർമ്മിഷ്ഠനായ വസിഷ്ഠൻ പറഞ്ഞു: 'ഹേ മഹാനദീ, നീ എന്നെ ഒഴുക്കി ആത്മരക്ഷ ചെയ്യുക! വിശ്വാമിത്രൻ നിന്നെ ശപിച്ചേക്കും. ശങ്കയ്ക്ക് ഇട കൊടുക്കേണ്ട.' കൃപാലുവായ വസിഷ്ഠൻ പറഞ്ഞ വാക്കുകേട്ട് മഹാനദി ചിന്തിച്ചു: 'എന്തുചെയ്താലാണ് വസിഷ്ഠന്നു ശുഭം വരിക. എന്നിൽ വസിഷ്ഠൻ കനിയുന്നു. നിത്യവും അവന്നു ഹിതം ചെയ്യണം.'

രാജാവേ, തന്റെ കരയിലിരുന്ന് ഹോമംചെയ്തു ജപിക്കുന്ന കൗശികനെ കണ്ടിട്ട് സരസ്വതി ഓർത്തു. 'ഇതു പറ്റിയ സമയം തന്നെ' എന്നു വിചാരിച്ച് സരസ്വതി ഊക്കിൽ അപ്പോൾത്തന്നെ തന്റെ വക്കിടിച്ചു. അതോടൊപ്പം വസിഷ്ഠനും ഒഴുകി. ഒലിച്ചു പോകുമ്പോൾ വസിഷ്ഠൻ സരസ്വതിയെ സ്തുതിച്ചു: ഹേ സരസ്വതീ! നീ പിതാമഹസരസ്സിൽനിന്ന് എഴുന്നേറ്റവളാണ്! നിന്റെ മുഖ്യമായ അംഭസ്സുകൊണ്ടാണല്ലോ ലോകം ഒക്കെയും പുഷ്ടമായത്. നീയാണല്ലോ വ്യോമഗയായത്! ദേവീ! നീയണല്ലോ മേഘങ്ങൾക്കു ജലം കൊടുക്കുന്നത്. എല്ലാ സലിലവും ദേവീ, നീയാണല്ലോ! തുഷ്ടിയും, ദ്യുതിയും, കീർത്തിയും, സിദ്ധിയും, ബുദ്ധിയും, വാണിയും, സ്വാഹയും എല്ലാം നീയാണല്ലോ ദേവീ. ഈ ഉലഹകമൊക്കെ നിന്റെയാണല്ലോ. നീയാണല്ലോ നാലായിട്ട് സർവ്വഭൂതങ്ങളിലും വാഴുന്നത്.' ഇപ്രകാരം മഹർഷിയാൽ വാഴ്ത്തപ്പെട്ട സരസ്വതി വിശ്വാമിത്രാശ്രമത്തിലേക്ക് ആ വിപ്രേന്ദനെ ഒഴുക്കി. വീണ്ടും വിശ്വാമിത്രനോട് വസിഷ്ഠനെ കൊണ്ടു വന്നിരിക്കുന്നതായി സരസ്വതി അറിയിച്ചു.

സരസ്വതി അണഞ്ഞതുകണ്ടു കോപിച്ച് ഉടനെ വസിഷ്ഠനെ കൊല്ലുവാനുള്ള ആയുധം വിശ്വാമിത്രൻ അന്വേഷിച്ചു നോക്കി. അവനെ ക്രുദ്ധനായിക്കണ്ടപ്പോൾ മഹാനദി ഭയപ്പെട്ടു. ബ്രഹ്മഹത്യാഭയംകൊണ്ട് മടിവിട്ട് വസിഷ്ഠനേയുംകൊണ്ട് അവൾ കിഴക്കോട്ടൊഴുകി. രണ്ടുപേർ പറഞ്ഞതും അവൾകേട്ടു. ഗാഥിപുത്രനെ വഞ്ചിച്ചു.

വസിഷ്ഠമുനിയെ കൊണ്ടുപോയതായിക്കണ്ട് വിശ്വാമിത്രൻ ഏറ്റവും അമർഷണനായി പറഞ്ഞു: 'ഹേ! മഹാനദി, നീ എന്നെ ചതിച്ച് വീണ്ടും ഗമിച്ചതുമൂലം ഹേ കല്യാണി, നീ രക്ഷോഗ്രാമത്തിൽ വേണ്ടുവോളം ചോരയൊഴുക്കുക.' ധീമാനായ വിശ്വാമിത്രനാൽ ഇപ്രകാരം ശപിക്കപ്പെട്ട സരസ്വതി ചോരനീർ കലരുന്ന ജലം ഒരു വർഷം ഒഴുക്കി. പിന്നെ ദേവർഷികളും, ഗന്ധർവ്വരും, അപ്സരസ്ത്രീകളും സരസ്വതിയെ ആ നിലയിൽക്കണ്ട് ഏറ്റവും ദുഃഖിച്ചു.

വസിഷ്ഠനെ സരസ്വതി തിരികെ കൊണ്ടുപോയ കഥ ഇപ്രകാരം ലോകത്തിലെങ്ങും പ്രസിദ്ധമായി. പിന്നെ തന്റെ വഴിക്കു തന്നെ സരസ്വതി ഒഴുകി."

**43. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: ധീമാനായ വിശ്വാമിത്രൻ ക്രുദ്ധനായി ശപിച്ചപ്പോൾ ആ സ്വച്ഛമായ തീർത്ഥത്തിൽ രക്തംതന്നെ പ്രവഹിക്കുവാൻ തുടങ്ങി. ഹേ രാജാവേ, ഉടനെ അവിടെ എത്തി രാക്ഷസന്മാർ യഥേഷ്ടം ചോരകുടിച്ച് ഒത്തുകൂടി സുഖമായി പാർത്തു. രക്തപാനംചെയ്ത് സുഖമായി, സംതൃപ്തരായി അല്ലൽകൂടാതെ നൃത്തംവെച്ച്, ചിരിച്ച്, സ്വർഗ്ഗജിത്തുകൾപോലെ ആർത്ത് രാക്ഷസന്മാർ കൂത്താടി.

കുറേനാൾ കഴിഞ്ഞപ്പോൾ തപോധനന്മാരായ ഋഷിമാർ തീർത്ഥയാത്രയ്ക്ക് സരസ്വതിയിൽ ഒത്തുകൂടി. ആ തീർത്ഥങ്ങളിലൊക്കെ മുനിപുംഗവന്മാർ കുളിച്ചു ഏറ്റം പ്രീതികലർന്ന് ഒടുവിലാണ് സരസ്വതിയിലെത്തിയത്. സരസ്വതിയിൽ എത്തിയപ്പോൾ ആ ഉഗ്രമായ തീർത്ഥത്തെക്കണ്ടു. സരസ്വതീജലം ചോര കലർന്ന് ഒഴുകുന്നതും, രാക്ഷസന്മാർ കുടിച്ചുല്ലസിക്കുന്നതും കണ്ടു. തപോലബ്ധരും, വിചക്ഷണന്മാരും, സുവ്രതന്മാരുമായ ആ മഹർഷിമാർ സരസ്വതിയെ രക്ഷിക്കുവാൻ പ്രയത്നംചെയ്തു. ആ മഹാഭാഗരെല്ലാം ഒത്തുകൂടി ആ മുഖ്യനദിയെ വിളിച്ചു പറഞ്ഞു: ഹേ, കല്യാണി! നിന്റെ ഈ ഹ്രദം എന്തുകൊണ്ടാണ് ഇപ്രകാരം ആകുലമായത്? കാരണം പറയുക. ഞങ്ങൾ ശ്രമിക്കാം, ആകുലത്വം നീക്കുവാൻ.

ഉടനെ വിറച്ചുവിറച്ച് സരസ്വതി നടന്ന കഥയെല്ലാം അവരോടു പറഞ്ഞു. ദുഃഖിക്കുന്ന അവളെക്കണ്ട് ആ തപോധനന്മാർ പറഞ്ഞു: 'ഹേ, അനഘേ! ഞങ്ങൾ കാരണങ്ങൾ എല്ലാംകേട്ടു. ശാപവൃത്താന്തവും അറിഞ്ഞു. താപസന്മാരായ ഞങ്ങളൊക്കെ യത്നിക്കാം' എന്ന് ആ നദിയോടു പറഞ്ഞ് അവർ തമ്മിൽ സംസാരിച്ചു. 'സരസ്വതിയെ നാമെല്ലാവരുംകൂടി ഈ ശാപത്തിൽനിന്നു വേർപെടുത്തണം.'

ആ വിപ്രന്മാരെല്ലാം തപസ്സിനാലും, നിയമത്താലും, പലയമോപാസത്താലും, കൃച്ഛ്റവ്രതങ്ങളാലും, പശുപതിയും, ജഗൽപതിയുമായ മഹേശ്വരനെ ആരാധിച്ച്, സരസ്വതീനദിക്കു മോചനം നല്കി.

അവരുടെ പ്രഭാവംകൊണ്ട് സ്വാസ്ഥ്യംപ്രാപിച്ച സരസ്വതി പണ്ടത്തെപ്പോലെ പ്രസന്നജലയായിത്തീർന്നു. മോചനംവന്ന നദി പ്രശോഭിച്ചു.

മുനിമാർ ഈ നിലയ്ക്ക് സരസ്വതീജലം ശുദ്ധമാക്കിയപ്പോൾ വിശക്കുന്ന രാക്ഷസന്മാർ മുനിമാരുടെ അരികെ ദുഃഖിതരായി എത്തി. അവർ കൈകൂപ്പി അവരോടു പറഞ്ഞു. 'ഞങ്ങൾ ശാശ്വതമായ ധർമ്മംകെട്ട് വളരെ വിശക്കുന്നവരാണ്. ഞങ്ങൾക്കു പാപകർമ്മങ്ങൾ ചെയ്യുന്നതിൽ സ്വാതന്ത്ര്യമില്ല. ഭവാന്മാർ കനിയാതിരിക്കയാലും, ദുഷ്കർമ്മം ചെയ്കയാലും ഞങ്ങൾക്കു പാപം വായ്ക്കുന്നു. ഞങ്ങൾ ബ്രഹ്മരാക്ഷസരാണ്. യോനിദോഷംമൂലമായി യോഷിൽപ്പാപത്താലും ഇപ്രകാരം ക്ഷത്രിയവൈശ്യശൂദ്രദ്വേഷത്താലും, ബ്രഹ്മദ്വേഷത്താലും, രാക്ഷസരായിത്തീർന്നവരാണ്. ആചാര്യനേയും, ഗുരുവിനേയും, ഋത്വിക്കുകളേയും, വൃദ്ധരേയും, പ്രാണിജാലത്തേയും നിന്ദിക്കുന്ന രാക്ഷസരാണ് ഇവർ. ഞങ്ങൾക്കു നിങ്ങൾ രക്ഷനല്കുവിൻ. ലോകത്തിലൊക്കെ നിങ്ങൾ കനാരണത്തിന്നു ശക്തരാണല്ലൊ!' അവരുടെ അഭ്യർത്ഥനകേട്ട് ആ മഹർഷികൾ സ്തുതിച്ചു. ആ രാക്ഷസർക്ക് മുക്തി നൽകുവാൻ ആ പ്രയതാശയന്മാർ സരസ്വതിയോടഭ്യർത്ഥിച്ചു. 'തുപ്പലേറ്റതും, കീടം ചേർന്നതും, എച്ചിലോടു ചേർന്നതും, കേശം ചേർന്നതും, കേശം കൊഴിഞ്ഞതും, കരഞ്ഞു നൽകുന്നതുമായവ നീക്കി ശേഷിച്ച ചോറും, കറികളും രാക്ഷസർക്കുള്ള ഭാഗമാണ്. ഇത് അറിഞ്ഞ് എന്നും അറിവുള്ളവൻ യത്നത്തോടെ ഉപേക്ഷിക്കണം. ഇപ്രകാരമുള്ള അന്നം കഴിക്കുന്നവൻ രാക്ഷസാന്നം കഴിക്കുകയാണ്.'

പിന്നെ തീർത്ഥശുദ്ധിചെയ്ത് ആ താപസികർ രാക്ഷസർക്ക് മോചനംനല്കുവാൻ സരസ്വതിയോടഭ്യർത്ഥിച്ചു. മഹർഷിമാരുടെ അഭിപ്രയമറിഞ്ഞ് ആ മഹാനദി അപ്പോൾ സ്വമൂർത്തിയായ അരുണയെ വരുത്തി. അതിൽ കുളിച്ച് ശരീരംവിട്ട് രാക്ഷസർ സ്വർഗ്ഗപ്രാപ്തരായി. ഹേ നൃപാ! അരുണ ബ്രഹ്മഹത്യാപാപം തീർക്കുന്നവളാണ്. ഈ തത്ത്വമറിഞ്ഞ് ദേവരാജനായ ശതക്രതു ആ തീർത്ഥത്തിൽ കുളിച്ച് പാപം വേർപെട്ട് സസന്തോഷം പോയിട്ടുണ്ട്.

ജനമേജയൻ പറഞ്ഞു: "ഹേ ബ്രാഹ്മണാ! എന്തിനാണ് ഇന്ദ്രൻ ബ്രഹ്മഹത്യാപാപം നേടിയത്? ഈ തീർത്ഥത്തിൽ കുളിച്ചിട്ട് എങ്ങനെയാണ് പാപം നീങ്ങിയത്?"

വൈശമ്പായനൻ പറഞ്ഞു: 'ഹേ രാജാവേ! നടന്നവിധം ഞാൻ ആ ചരിത്രം പറയാം, കേട്ടോളൂ! പണ്ട് ഇന്ദ്രൻ നമുചിയുടെ കരാറുതെറ്റിച്ച കഥയാണത്.'

പണ്ട് ഇന്ദ്രനെ ഭയപ്പെട്ട് നമുചി സൂര്യരശ്മിയുടെ ഉള്ളിൽ കടന്നുകൂടി. ഇന്ദ്രൻ അവനോടു സഖ്യമായി ഈ ഒരു കരാറുണ്ടാക്കി. 'ഞാൻ നിന്നെ ആർദ്രംകൊണ്ടും, ശുഷ്കംകൊണ്ടും, രാവിലും, പകലിലും, കൊല്ലുകയില്ല. ഹേ അസുരശ്രേഷ്ഠാ, ഇപ്പറഞ്ഞത് സത്യമാണ്.' ഇപ്രകാരം ഇന്ദ്രൻ ഒരു കരാർചെയ്തു. നീഹാരം കണ്ട അധീശ്വരനായ ഇന്ദ്രൻ നുരകൊണ്ട് ഇവന്റെ തല വീശി. മുറിച്ചുവീഴ്ത്തിയ ഉടനെ നമുചിയുടെ തല ശക്രനെ പിന്തുടർന്നു. 'ഹേ പാപി! മിത്രഘ്നാ!' എന്ന് ആ തല വിളിച്ചുപറഞ്ഞു. ആ ശിരസ്സ് ഇപ്രകാരം വീണ്ടും വീണ്ടും വിളിച്ചുപറഞ്ഞ് ശക്രനെ പിന്തുടർന്നപ്പോൾ സന്തപ്തനായി ഇന്ദ്രൻ ബ്രഹ്മസന്നിധിയിലേക്ക് ഓടിച്ചെന്നു കാര്യം ഉണർത്തിച്ചു. ലോകേശ്വരൻ അവനോടു പറഞ്ഞു: 'നീ പോയി വിധിപോലെ അരുണാംഭസ്സിൽച്ചെന്നു യജിച്ച് കുളിക്കുക! ഇത് പുണ്യാംബുവായി മഹർഷികൾ നിർമ്മിച്ചതാണ്, ഇതിന്റെ ആഗമം പണ്ട് ഗൂഢമായി ഉണ്ടായതാണ്. ദേവി പോയി അരുണയിൽ നീന്തിക്കുളിച്ചു. അതുകൊണ്ട് സരസ്വതിയുടെ അരുണാസംഗം പുണ്യമായിത്തീർന്നു. അവിടെച്ചെന്ന് ശക്രാ! നീ യജ്ഞംചെയ്യുക! പല ദാനങ്ങളും ചെയ്യുക! ഇതിൽ സ്നാനംചെയ്താൽ ഉഗ്രമായ പാപത്തിൽനിന്ന് ഭവാൻ മുക്തനാകും.'

സരസ്വതീകുഞ്ജത്തിൽച്ചെന്ന് ഇന്ദ്രൻ ബ്രഹ്മാവിന്റെ ഉപദേശമനുസരിച്ച് പല യജ്ഞങ്ങളും ചെയ്തു. പല ദാനങ്ങളും ചെയ്ത് ആ തീർത്ഥത്തിൽ ഇന്ദ്രൻ ആറാടി.

വലാന്തകൻ യജിച്ച് അരുണയിൽ ആചമിച്ച് ബ്രഹ്മഹത്യാപാപത്തിൽനിന്ന് വിമുക്തനായി. ഇന്ദ്രൻ വിണ്ണിലേക്കു പോയി. അവിടെ മുങ്ങിയ നമുചിയുടെ ശിരസ്സ്, കാമങ്ങൾ നല്കുന്ന അക്ഷയമായ ലോകത്തെ പ്രാപിച്ചു.

വൈശമ്പായനൻ പറഞ്ഞു: 'മഹാത്മാവായ ബലൻ ആ തീർത്ഥത്തിൽ ആചമിച്ച് പലവിധം ദാനങ്ങൾചെയ്തു. വളരെ ധർമ്മാനുഷ്ഠാനങ്ങൾ നിർവ്വഹിച്ച് സോമതീർത്ഥത്തിലേക്കു പോയി. ഹേ രാജാവേ, സാക്ഷാൽ സോമൻ അവിടെയാണ് രാജസൂയംചെയ്തത്. ആ യജ്ഞത്തിൽ അത്രി ഹോതാവായി. അതിന്റെ അവസാനത്തിൽ സുരന്മാരുമായി ദൈത്യരാക്ഷസന്മാർ ഉഗ്രമായി പോർ ചെയ്തു. ആ പോരിൽ സ്കന്ദൻ താരകാസുരനെ വധിച്ചു. അതിൽ ദൈത്യഹന്താവായ മഹാസേനൻ സേനാപതിയായി."

**44. ബലദേവതീർത്ഥയാത്ര – സാരസ്വതോപാഖ്യാനം –** ജനമേജയൻ പറഞ്ഞു: "ഹേ ദ്വിജോത്തമാ, ഭവാൻ സരസ്വതിക്കുള്ള പ്രഭാവം പറഞ്ഞു. കുമാരാഭിഷേകചരിത്രവും അരുളിച്ചെയ്യേണമേ! ഏതുകാലത്ത്, ഏതുദിക്കിൽ, എങ്ങനെ ഭഗവാൻ വിധിയാൽ അഭിഷിക്തനായി? സ്കന്ദൻ ദൈത്യർക്കു ചെയ്ത കദനങ്ങൾ, എല്ലാം എന്നോടു പറഞ്ഞാലും. എനിക്ക് അതുകേൾക്കുവാൻ കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "കുരുവംശത്തിന്ന് തക്കതുതന്നെയാണ് നിന്റെ ഈ കൗതുകം. എന്റെ വാക്ക് ഹേ ജനമേജയാ! നിനക്ക് തീർച്ചയായും ഹർഷമുണ്ടാക്കും. കുമാരന്റെ പ്രഭാവവും, അഭിഷേകവും ഞാൻ പറയാം."

മഹേശ്വരന്റെ തേതസ്സ് പണ്ട് അഗ്നിയിൽ പതിച്ചു. അക്ഷയമായ അത് അഗ്നിഭഗവാൻ ചുട്ടില്ല. അതുകൊണ്ട് ഹവ്യവാഹൻ കൂടുതൽ ശോഭയുള്ളവനായി. തേജോമയനായ അഗ്നി ആ ഗർഭം ധരിക്കുവാൻ ശക്തനായില്ല. അവൻ ബ്രഹ്മകല്പനയാൽ ഗംഗയിൽചെന്ന് അർക്കതേജസ്സുള്ള ആ ദിവ്യഗർഭത്തെ ഗംഗയിൽ വിട്ടു. പിന്നെ ഗംഗയും ആ ഗർഭത്തെധരിക്കുവാൻ ശക്തയാകാതെ വാനോർ അർച്ചിക്കുന്ന ഹിമാദ്രിയിൽ വിട്ടു. ലോകം വ്യാപിച്ച് അവിടെ ജ്വലനാത്മജൻ വളർന്നു. ജ്വലനാകാരമായ ആ ഗർഭം കൃത്തികമാർ കണ്ടു. അമക്കാട്ടിൽ മഹാത്മാവും, അഗ്നിഭൂവുമായ പരമേശ്വരനിൽ പുത്രാശപൂണ്ട് അവരെല്ലാവരും എത്തി. ആ മാതൃക്കളുടെ ഭാവമറിഞ്ഞ് ഭഗവാനായ പ്രഭു ആറു മുഖങ്ങൾകൊണ്ട്, ആറുപേരുടെ മുലപ്പാൽ ഒപ്പം കുടിച്ചു. ആ ബാലന്റെ ആ പ്രഭാവംകണ്ട് കൃത്തികമാർ ആശ്ചര്യപ്പെട്ടു. ഭഗവാനെ ഗംഗ ഏതു പർവ്വതമൗലിയിലാണോ വിട്ടത്, ആ പർവ്വതം ഹേ കുരുനന്ദനാ! പൊന്മയമായി. വർദ്ധിക്കുന്ന ആ ഗർഭംകൊണ്ട് ഭൂമിയും ഭഞ്ജിക്കപ്പെട്ടു. അതുകൊണ്ട് ഭൂമികളെല്ലാം പൊന്മയമായിത്തീർന്നു. മഹാവീര്യനായ കുമാരൻ കാർത്തികേയൻ എന്നപേർ പുകഴ്ന്നവനായി. ആദ്യം ഗാംഗേയനായി. ശമവും തപസ്സും വീര്യവും കലർന്ന അവൻ ചന്ദ്രനെപ്പോലെ സുന്ദരനായി, വർദ്ധിച്ചുവർദ്ധിച്ചുവന്നു.

ശ്രീയോടുകൂടി പൊന്മയമായ ആ കാട്ടിൽ അവൻ കിടക്കുമ്പോൾ മുനിഗന്ധർവ്വന്മാർ എപ്പോഴും വാഴ്ത്തി. അപ്രകാരം ദിവ്യവാദിത്രനൃത്താഭിജ്ഞകളായ ദേവകന്യകമാർ അവനെക്കണ്ട് പാടിപ്പുകഴ്ത്തി.. ആ മാതാക്കളും, മുഖ്യനദിയായ ദേവഗംഗയും. ദിവ്യരൂപയായ ഭൂമിദേവിയും, ദേവനെ ധരിച്ചു. ബൃഹസ്പതി ജാതകർമ്മാദികർമ്മങ്ങൾ ചെയ്തു. വേദം നാലുമൂർത്തിയായി കൂപ്പി അവനെ സേവിച്ചു. ചതുഷ്പാദം, ധനുർവ്വേദം, ശസ്ത്രഗ്രാമം, സംഗ്രഹം എന്നിവരൊക്കെച്ചേർന്ന് അവനെ ചെന്ന് സേവിച്ചു. കേവലവാണിയും സേവിച്ചു.

മഹാവീര്യനായ അവൻ ഉമേശനെ ചെന്നു കണ്ടു ഉമേശൻ ഭൂതഗണങ്ങളാൽ ചുഴലപ്പെട്ട് ഗൗരീസമേതനായി ഇരിക്കു

കയായിരുന്നു. അപ്പോഴാണ് അവൻ കയറിച്ചെന്നത്. അവിടെ അത്യത്ഭുതരൂപികളായ ഭൂതഗണങ്ങളെക്കണ്ടു. വികൃതാകാരർ, വികൃതാഭരണധ്വജർ, ഋക്ഷസിംഹവ്യാഘ്രവക്ത്രർ, മാർജ്ജാര മകരാസ്യർ, കരിംപൂച്ചമുഖർ, ഗജോർക്ഷമുഖർ, ഉലൂകമുഖർ, ഗൃദ്ധ്രഗോമായുമുഖർ, ക്രൗഞ്ചപാരാവതമുഖർ, പശു, ഉടുമ്പ്, ആട്, ഏഡകം, മുള്ളൻപന്നി ഇവപോലെ രൂപംധരിച്ച വേറെ ചിലരും അതാതിടത്തിൽ കണ്ടു. ചിലർ കുന്നിൻമുകിൽപോലു ള്ളവരും ഗദാചക്രാങ്കിതന്മാരും, അഞ്ജനകുഞ്ജാഭരുമായിരുന്നു. വെൺമലപോലുള്ളവരുമായിരുന്നു ചില ഭൂതങ്ങൾ. പിന്നെ സപ്തമാതാക്കളും വന്നുചേർന്നു. രുദ്രാദിത്യന്മാരും, വസുമരുത്തുക്കളും, പിതൃക്കളും, സിദ്ധന്മാരും, ഫണിദാനവ പക്ഷികളും, സ്വയംഭൂവായ ഭഗവാൻ ബ്രഹ്മനും, സപുത്രനായ വിഷ്ണുവിനോടുകൂടിയവനും, ശക്രനും, ആ കുമാരനെക്കാണുവാൻ ചെന്നു. നാരദൻ തുടങ്ങിയ ദേവർഷിമാരുമെത്തി. ബൃഹസ്പതി മുതലായ സിദ്ധന്മാരും ഋഷിമാരും പിതൃക്കളും അവിടെ വന്നു.

ആ ബാലൻ മഹാതേജസ്സോടെ പിനാകിയുടെ നേരെ വന്നു. അവൻ വരുന്നതുകണ്ടപ്പോൾ ശിവനും ഒപ്പം ശിവയ്ക്കും, ഗംഗയ്ക്കും, പാവകന്നും തോന്നി: 'ഈ ബാലൻ ആരെ ആദ്യം അഭിഗമിക്കും' എന്നു ചിന്തിച്ച് ഓർത്തിരുന്നു. 'എന്നെയാവില്ല, എന്റെ അടുത്തേക്കാവില്ല ആദ്യം വരിക' എന്ന് ഓരോരുത്തരും ആ തേജസ്വി വരുന്നതുകണ്ട് ചിന്തിച്ചു.

ഈ നാലുപേരുടേയും അഭിപ്രായമറിഞ്ഞ് ദേവൻ നാലു രൂപത്തിൽ നാലുപേരുടേയും സമീപത്തേക്ക് ഒപ്പംചെന്നു. താൻ നാല് മൂർത്തിയെ ഒപ്പം സൃഷ്ടിച്ചതുകൊണ്ട് ചതുർമ്മൂർത്തിയായി. സ്കന്ദൻ, ശാഖൻ, വിശാഖൻ, നൈഗമേയൻ ഇങ്ങനെ നാലു ശരീരം സ്വീകരിച്ചു.

രുദ്രൻ നില്ക്കുന്നിടത്തേക്ക് അത്ഭുതാകൃതിയായ സ്കന്ദൻ ചെന്നു. വിശാഖൻ പാർവ്വതീദേവിയുടെ സമീപത്തേക്കു ചെന്നു. അഗ്നിപാർശ്വത്തിലേക്ക് ശാഖൻ വായുമൂർത്തിയായി ചെന്നു. പാവകപ്രദനായ കുമാരൻ നൈഗമേയനായി ഗംഗയെ പ്രാപിച്ചു. ഭാസ്വരാകാരരായ അവർ സമരൂപികളാണ്. അവരുടെ നേരെ അവ്യഗ്രം ചെന്നത് അത്ഭുതമായി. ദേവദാനവാശരരിൽ ഹാ! ഹാ! എന്ന ശബ്ദം മുഴങ്ങി. രോമാഞ്ചമഞ്ചുന്ന അത്ഭുതകരമായ ഈ പ്രവൃത്തി കണ്ടപ്പോൾ അത്ഭുതശബ്ദം പുറപ്പെട്ടു.

പിന്നെ, രുദ്രൻ, ഗൗരി, അഗ്നി, ഗംഗ ഇവരോടൊത്ത് എല്ലാവരുംചെന്ന് ജഗൽപ്പതിയായ ബ്രഹ്മാവിനെ കുമ്പിട്ടു. അവരെല്ലാവരും വിധിപോലെ നമസ്കരിച്ചു. കാർത്തികേയപ്രിയത്തിന്നായി ഇപ്രകാരം പറഞ്ഞു: 'ഭഗവാനേ, ഈ ബാലന്ന് യഥേഷ്ടം ആധിപത്യം കൊടുക്കണേ! ഹേ, ദേവേശ! ഞങ്ങൾക്ക് ഇഷ്ടത്തിന്നൊത്തവിധം കൊടുക്കണേ!'

ഉടനെ പിതാമഹൻ അവന്ന് എന്തുകൊടുക്കണമെന്നു ചിന്തിച്ചു. ഐശ്വര്യങ്ങളൊക്കെ സർവ്വദേവഗന്ധർവ്വാശരന്മാർക്കും, ഭൂതയക്ഷഖഗങ്ങൾക്കും മുമ്പേതന്നെ നല്കിക്കഴിഞ്ഞിരുന്നു. 'സമർത്ഥനായ ഇവന്ന് ഇനി എന്തു നല്കും' എന്ന് അല്പസമയം ചിന്തിച്ചതിന്നുശേഷം 'സർവ്വഭൂതസേനാനിത്വം' പിതാമഹൻ കല്പിച്ചു നല്കി. പ്രസിദ്ധരായ ദേവഗണത്തിലെ എല്ലാ രാജാക്കളോടും ഇവന്നുവേണ്ട എല്ലാവിധം അഭിഷേകകകാര്യങ്ങളും ചെയ്യുവാൻ ഏല്പിച്ചു. ഉടനെ കുമാരനേയും കൊണ്ട് ഇന്ദ്രനോടുകൂടി അഭിഷേകത്തിന്ന് ബ്രഹ്മാവുതുടങ്ങിയ ദേവന്മാരെല്ലാം പോയി. പുണ്യയായ ഹൈമവതീസരസ്വതിക്കരെ സമന്തപഞ്ചകത്തിൽ ദേവന്മാരെല്ലാം ചെന്ന് ഇരുന്നു.

**45. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം (സ്കന്ദാഭിഷേകം)** - വൈശമ്പായനൻ പറഞ്ഞു: "ശാസ്ത്രവിധിയനുസരിച്ച് അഭിഷേകത്തിന്നുള്ള വട്ടമൊക്കെ കൂട്ടി. ബൃഹസ്പതി അഗ്നി ജ്വലിപ്പിച്ച് അതിൽ ഹോമം ആരംഭിച്ചു. ഹിമവാൻ നല്കിയതും, പലവിധം രത്നങ്ങൾ പതിച്ചതുമായ ദിവ്യപുണ്യപീഠത്തിൽ സ്കന്ദൻ ഇരുന്നു. ദേവഗണങ്ങൾ വിധിപ്രകാരം മന്ത്രങ്ങൾ ജപിച്ച് സർവ്വമംഗളാലംഭനത്തോടെ അഭിഷേകദ്രവ്യമെടുത്തു. വീര്യവാന്മാരായ ഇന്ദ്രനും, വിഷ്ണുവും, സൂര്യനും, ചന്ദ്രനും, ധാതാവും, വിധാതാവും, അഗ്നികളും, വായുക്കളും, ഭഗനും, പൂഷാവും, അര്യമാവും, വിവസ്വാനും, വരുണനും, മിത്രനും, ധീമാനായ രുദ്രനും അവിടെ സന്നിഹിതരായി. അവരവർക്കു ചേർന്ന സ്ഥാനങ്ങളിൽ നിലയുറപ്പിച്ചു. ഈ മഹോത്സവത്തിലെത്തിയ വസുക്കളും, രുദ്രന്മാരും, ആദിത്യന്മാരും, സാദ്ധ്യന്മാരും, വിശ്വദേവകളും, പിതൃക്കളും, മരുത്തുക്കളും ചേർന്നപ്പോൾത്തന്നെ കാർത്തികേയൻ ഹർഷംകൊണ്ടു.

ഗന്ധർവ്വന്മാരും, അപ്സരസ്ത്രീകളും, യക്ഷന്മാരും, രാക്ഷസന്മാരും, പന്നഗങ്ങളും, അനവധി ദേവർഷിമാരും, ബ്രഹ്മർഷിമാരും അവിടെയെത്തി. കാറ്റുമാത്രം ഭക്ഷിച്ചു ജീവിക്കുന്ന മഹർഷിമാർ, ബാലഖില്യന്മാർ, വൈഖാനസന്മാർ, മരീചിപന്മാർ, ഭൃഗു, മഹാത്മാക്കളായ മറ്റു മഹർഷിമാർ, യോഗസിദ്ധിയുള്ള വിദ്യാധരന്മാരെന്നിവരും അഭിഷേകമഹോത്സവത്തിൽ പങ്കുകൊള്ളുവാനെത്തിക്കഴിഞ്ഞു.

പിതാമഹൻ, പുലസ്ത്യൻ, പുലഹൻ, അംഗിരസ്സ്, കാശ്യപൻ, ഭൃഗു, അത്രി, മരീചി, ഹരൻ, ക്രതു പ്രചേതസ്സ്, മനു, ദക്ഷൻ, ഋതുക്കൾ, ഗ്രഹങ്ങൾ, ജ്യോതിസ്സുകൾ എന്നിവരും രാജാവേ, അവിടെയെത്തിക്കഴിഞ്ഞു.

ശരീരമെടുത്ത് സരിത്തുക്കളും, നിത്യവേദങ്ങളും, പുഴകളും, ഹ്രദങ്ങളും, സമുദ്രങ്ങളും, പല തീർത്ഥങ്ങളും, ഭൂമിയും, ആകാശവും, മഹാവൃക്ഷങ്ങളും അവിടെ സന്നിഹിതരായി.

ദേവമാതാവായ അദിതിയും, ഹ്രീയും, ശ്രീയും, സ്വാഹയും, സരസ്വതിയും, ശചിയും, ഗൗരിയും, സിനീവാലിയും, അനുമതിയും, കുഹുവും, രാകയും; ഭൂഷണയും, മറ്റു ദേവവധുക്കളും, ഹിമവാനായ വിന്ധ്യനും വളരെ ശൃംഗങ്ങളുള്ള മേരുവും വന്നെത്തി.

കൂട്ടരോടുകൂടി ഐരാവതവും, കലാ, കാഷ്ഠാ, പക്ഷം, മാസം, ഋതുക്കൾ, രാവ്, പകൽ എന്നിവരും അവിടെ സന്നിഹിതരായി. അശ്വപ്രവരനായ ഉച്ചൈശ്രവസ്സും, നാഗരാജാവായ വാസുകിയും, അരുണനും, ഗരുഡനും, വൃക്ഷൗഷധികളും, ഭഗവാനായ ധർമ്മദേവനും അവിടെയെത്തി അവരോടുകൂടി സസന്തോഷം നിന്നു.

കാലൻ, യമൻ, മൃത്യു, യമകിങ്കരന്മാർ, ബഹുത്വംമൂലം പറഞ്ഞറിയിക്കുവാൻ വിഷമമുള്ള അനവധി ദേവസമൂഹങ്ങളും, സ്കന്ദാഭിഷേകമഹോത്സവത്തിൽ പങ്കുകൊള്ളുവാനെത്തി, അവരവർക്കു നിശ്ചയിക്കപ്പെട്ട സ്ഥാനങ്ങളിൽ ഇരിപ്പുറപ്പിച്ചു.

വന്നുചേർന്ന മഹാത്മാക്കൾ, ആ മഹാശയരായ ദേവന്മാരെല്ലാം അഭിഷേകോപകരണങ്ങളും മംഗളവസ്തുക്കളുമെല്ലാം കൈയിലെടുത്തു.

ദിവ്യജലം നിറച്ച പൊന്നിൻകുംഭങ്ങൾ, സരസ്വതീപുണ്യതീർത്ഥം നിറച്ച പൊൻകുടങ്ങളെടുത്ത് രാജാവേ, ദേവകൾ ഹർഷത്തോടെ സ്കന്ദനെ അഭിഷേചിച്ചു. അവർ സ്കന്ദനെ സേനാപതിയാക്കി. പണ്ട് ജലേശ്വരനാക്കി വരുണനെ അഭിഷേകംചെയ്തതുപോലെ ലോകപിതാമഹനായ ബ്രഹ്മാവും, തേജസ്വിയായ കാശ്യപനും പേരു പറയുവാൻ വിഷമമുള്ള അനവധി ദേവന്മാരും ചേർന്ന് കുമാരനെ സേനാപതിയായി അഭിഷേചിച്ചു.

പ്രഭുവായ ബ്രഹ്മദേവൻ കുമാരന്ന് ശക്തരും, വായുവേഗരും, കാമവീര്യരുമായ സിദ്ധപരിഷത്സൈന്യത്തെ സസന്തോഷം നല്കി. നന്ദിസേനനേയും, ഘണ്ടാകർണ്ണനേയും, ലോഹിതാക്ഷനേയും, നാലാമത്തെ ഭൃത്യനായി വിഖ്യാതനായ കുമുദമാനിയേയും, സ്ഥാണുവേയും, മഹാവേഗനേയും പരിഷയായി പിതാമഹൻ നല്കി. മായാശതങ്ങളുള്ളവനും, കാമവീര്യനും, സുരാസുരവിമർദ്ദിയുമായ കാമനേയും സ്കന്ദന്നു നല്കി. അവൻ ദേവാസുരയുദ്ധത്തിൽ പണ്ട് ഭീമകർമ്മാക്കളായ പതിന്നാലുലക്ഷം ദൈത്യരെ കൊന്നവനാണ്.

അപ്രകാരംതന്നെ ദേവന്മാർ അവന്ന് നൈര്യതാകുലയായ സേനയെ, ദൈത്യന്മാരെ സംഹരിക്കുന്ന വിഷ്ണുരൂപിയായ അജയ്യയെ നല്കി.

ഇന്ദ്രാദിദേവകൾ ജയശബ്ദം മുഴക്കി. ഗന്ധർവ്വന്മാരും, യക്ഷന്മാരും, രാക്ഷസന്മാരും, മഹർഷിമാരും, പിതൃക്കളും, ജയഘോഷം മുഴക്കി.

യമൻ കാലതുല്യന്മാരും, പ്രമാഥോന്മാഭവീരന്മാരുമായ തുണക്കാരെ നല്കി. പ്രതാപവാനായ സൂര്യൻ തന്റെ അനുയായികളായ സുഭ്രാജൻ, ഭാസ്വരൻ എന്നിവരെ സസന്തോഷം സ്കന്ദന്ന് നല്കി. കൈലാസശൃംഗംപോലെയുള്ളവരും, ശുക്ല മാല്യങ്ങൾ ധരിച്ചവരും, സുഗന്ധാനുലേപനങ്ങൾ പൂശിയവരുമായ മണി, സുമണി എന്നീ ദാസന്മാരെ സോമൻ കുമാരന്നു നല്കി. അഗ്നിഭഗവാൻ, ജ്യോതിർജ്ജ്വാലാജിഹ്വന്മാരും, ശത്രുക്കളുടെ ബലത്തെ തകർത്തുവിടുന്ന ശൂരന്മാരുമായ ഭൃത്യന്മാരെ തന്റെ പുത്രനായ കുമാരന്നു നല്കി. അതിൽവെച്ചു പ്രസിദ്ധന്മാർ പരിഘൻ, വിടൻ, ഭീമൻ, ദഹനൻ, ദഹനി, അശനി എന്നിവരാണ്. ഇവർ ഉഗ്രവീര്യന്മാരാണ്. അംശനി അഞ്ചു ഭടന്മാരെ ധീമാനായ സ്കന്ദന്ന് നല്കി ഉൽക്രോശൻ, പഞ്ചകൻ എന്നീ വജ്രദണ്ഡാഢ്യന്മാരെ ശത്രുസംഹാരിയായ വാസവൻ അഗ്നിപുത്രന്ന് നല്കി. അവർ പണ്ടു ശക്രശത്രുക്കളെ വളരെയേറെ സംഹരിച്ചുവിട്ടവരാണ്. പിന്നെ വിഷ്ണുവും സ്കന്ദന്ന് തുണയായി ബലവാന്മാരായ സംക്രാന്തി, ക്രമചക്രൻ എന്നിവരേയും നല്കി. അശ്വിനീദേവകൾ സ്കന്ദന്നു വർദ്ധനൻ, നന്ദനൻ എന്നീ സർവ്വവിദ്യാവിദഗ്ദ്ധന്മാരേയും നല്കി. ധാതാവ് കുമാരന്ന് കുന്ദൻ, കുസുമൻ, കുമുദൻ എന്നീ മൂന്നുപേരേയും, ഡംബരാഡംബരന്മാരേയും നല്കി. മഹാശക്തന്മാരായ ചക്രനേയും, അനുചക്രനേയും, മേഘചക്രരേയും ത്വഷ്ടാവ് സ്കന്ദന്ന് നല്കി. അവർ മഹാ മായാവികളുമാണ്. സുവ്രതനേയും, സത്യസന്ധനേയും മിത്രൻ കുമാരന്ന് നല്കി. അവർ തപോവിദ്യാധരന്മാരായ യോഗ്യന്മാരാകുന്നു. അഴകേറിയവരും, മൂന്നുലോകത്തും പുകഴ്ന്നവരുമായ സുപ്രഭൻ, ശുഭകർമ്മാവ് എന്നിവരെ വിധാതാവ് സ്കന്ദന്ന് നല്കി. പൂഷാവ് കാർത്തികേയന്നു പാർഷദരായി മഹാമായയുള്ളവരായ പാണിത്രകൻ, കാലികൻ എന്നിവരേയും നല്കി. വായുഭഗവാൻ മഹാസ്യരും, മഹാശക്തരുമായ ബലൻ, അതിബലൻ എന്നിവരേയും നല്കി.

സത്യസംഗരനായ വരുണൻ ഉഗ്രാസ്യന്മാരും, ശക്തന്മാരുമായ ഘസനേയും, അതിഘസനേയും നല്കി. ഹിമവാൻ വമ്പന്മാരായ സുവർച്ചസ്സിനേയും, അതിവർച്ചസ്സിനേയും നല്കി. മഹാത്മാവായ കാഞ്ചനനേയും മേഘമാലിയേയും മഹാമേരു അഗ്നിപുത്രന്ന് തുണയായി നല്കി. മേരു പിന്നെ വേറേയും രണ്ടുപേരെ, സ്ഥിരനേയും അതിസ്ഥിരനേയും, നല്കി. അവർ വലിയ ബലവിക്രമന്മാരാണ്. വിന്ധ്യൻ അഗ്നിപുത്രന്നു പാറയുമായി മല്ലടിക്കുന്ന ഉച്ഛ്റിതൻ, അഗ്നിശൃംഗൻ എന്നിവരെ നല്കി. സമുദ്രം കാർത്തികേയന്ന് ഗദയേന്തുന്ന സംഗ്രഹനേയും, വിഗ്രഹനേയും നല്കി. ശുഭദർശനയായ പാർവ്വതി സ്കന്ദന്ന് പുഷ്പദന്തൻ, ശങ്കുകർണ്ണൻ, ഉന്മാദൻ എന്നീ മൂന്നുപേരെ നല്കി. പന്നഗപ്രഭുവായ വാസുകി കുമാരന്നു ജയൻ, മഹാജയൻ എന്നീ നാഗങ്ങളെ നല്കി.

അപ്രകാരംതന്നെ സാദ്ധ്യന്മാരും, വസുക്കളും, രുദ്രന്മാരും, പിതൃക്കളും, ശക്തിയേറിയ പർവ്വതങ്ങളും, സരിത്തുകളും, സാഗരങ്ങളും കുമാരന്ന് ശൂലം, പട്ടസം എന്നിവ ധരിച്ച സേനാദ്ധ്യക്ഷന്മാരെ നല്കി. അവർ ദിവ്യായുധം ധരിച്ചവരും, നാനാവേഷഭൂഷിതരുമാണ്.

ഇനി സ്കന്ദന്റെ മറ്റു യോദ്ധാക്കളുടെ പേരുകളും കേൾക്കുക. അവർ പലതരത്തിലുള്ള ആയുധങ്ങൾ ധരിച്ചവരും, വിചിത്രമായ ആഭരണങ്ങൾ അണിഞ്ഞവരും, നല്ല കൈയുറകൾ ധരിച്ചവരുമാണ്. ശങ്കുകർണ്ണൻ, നികുംഭൻ, പത്മൻ, കുമുദൻ, അനന്തൻ, ദ്വാദശഭുജൻ, കൃഷ്ണൻ, ഉപകൃഷ്ണൻ, ഘ്രാണശ്രോത്രൻ, കപിസ്കന്ധൻ, കാഞ്ചനാക്ഷൻ, ജലന്ധമൻ, അക്ഷസന്തർജ്ജനൻ, കുനദീകൻ, തമോഭ്രകൃത്, ഏകാക്ഷൻ, ദ്വാദശാക്ഷൻ, ഏകജടൻ, പ്രഭു, സഹസ്രബാഹു, വികടൻ, വ്യാഘ്രാക്ഷൻ, ക്ഷിതികമ്പനൻ, പുണ്യനാമാവ്, സുനാമാവ്, സുവക്ത്രൻ, പ്രിയദർശനൻ, പരിശ്രുതൻ, കോകനദൻ, പ്രിയമാല്യാനുലേപനൻ, അജോദരൻ, ഗജശിരസ്സ്, സ്കന്ധാക്ഷൻ, ശതലോചനൻ, ജ്വാലാജിഹ്വൻ, കരാളൻ, ശിതകേശൻ, ജടി, ഹരി, പരിശ്രുതൻ, കൃഷ്ണകേശൻ, ജടാധരൻ, ചതുർദംഷ്ട്രൻ, ഓഷ്ഠജിഹ്വൻ, മേഘനാഥൻ, പൃഥുശ്രവൻ, വിദ്യുതാക്ഷൻ, ധനുർവ്വക്ത്രൻ, ജാഠരൻ, മാരുതാശനൻ, ഉദരാക്ഷൻ, രഥാക്ഷൻ, വജ്രനാഭൻ, വസുപ്രഭൻ, സമുദ്രവേഗൻ, ശൈലകമ്പി, വൃക്ഷമേഷപ്രവാഹൻ, നന്ദൻ, ഉപനന്ദൻ, ധൂമ്രൻ, ശ്വേതൻ, കലിംഗൻ, സിദ്ധാർത്ഥൻ, വരദൻ, പ്രിയകൻ, നന്ദൻ, ഗോനന്ദൻ, പ്രതാപവാൻ, ആനന്ദൻ, പ്രമോദൻ, സ്വസ്തികൻ, ധ്രുവകൻ, ക്ഷേമവാഹൻ, സുവാഹൻ, സിദ്ധപത്രൻ, ഗോപ്രജൻ, കനകാപീഡൻ, മഹാപാരിഷദേശ്വരൻ, ഗായനൻ, ഹസനൻ, ബാണൻ, വീര്യവാനായ ഖൾഗൻ, വൈതാളി, അതിതാളി, കഥകവാതികർ, ഹംസജൻ, പക്ഷിദിഗ്ദ്ധാംഗൻ, സമുദ്രോന്മാദൻ, രണോൽക്കടൻ, പ്രഹാസൻ, നന്ദകൻ, ശ്വേതസിദ്ധൻ, കാളകണ്ഠൻ, പ്രഭാസൻ, കുംഭാണ്ഡൻ, കാലകാക്ഷൻ, ശിതൻ, ഭൂതലോന്മാഥൻ, യജ്ഞവാഹൻ, പ്രവാഹൻ, സോമപൻ, ദേവയാജി, മഹാതേജസ്സ്, മജ്ജാലൻ, ക്രഥൻ, ക്രാഥി, തുഹാരൻ, തുഹരൻ, വീര്യവാൻ, ചിത്രദേവൻ, സുപ്രസാദൻ, മധുരൻ, കിരീടി, മഹാബലൻ, വത്സലൻ, മധുവർണ്ണൻ, കലശോദരൻ, ധർമ്മദൻ, മന്മഥകരൻ, സൂചിവക്ത്രൻ, ശ്വേതവക്ത്രൻ, ചാരുവക്ത്രൻ,, സുവക്ത്രൻ, പാണ്ഡുരൻ, രജസ്സ്, കോകിലകൻ, ദണ്ഡബാഹു, സുബാഹു, അചലൻ, കനകാക്ഷൻ, ബാലകപ്രഭു, സഞ്ചാരകൻ, കോകനദൻ, ജംബുകൻ, ശിക്ഷകൻ, ചാഷവക്ത്രൻ, കുഞ്ചകൻ, ഖരവക്ത്രൻ ഇവരെല്ലാം യോഗബലമുള്ളവരും, മഹാത്മാക്കളും, ബ്രാഹ്മണപ്രിയരുമാണ്. പൈതാമഹന്മാർ, മഹാത്മാക്കൾ, മഹാപാരിഷദോത്തമന്മാർ, ചെറുപ്പക്കാർ, കിഴവന്മാർ, ബാലന്മാർ ഇങ്ങനെ അസംഖ്യം പാരിഷദന്മാർ കുമാരന്നു ചുറ്റും നിന്നു.

ജനമേജയരാജാവേ, ഇനി പലതരത്തിലുള്ള മുഖമുള്ള പാരിഷദന്മാരെപ്പറ്റിയും ഞാൻ പറയാം. അങ്ങു കേട്ടുകൊള്ളുക.

ആമമുഖന്മാർ, കോഴിമുഖന്മാർ, നീണ്ട മുഖമുള്ളവർ, നായമോന്തന്മാർ, കുറുക്കമുഖന്മാർ, കൂമൻമുഖന്മാർ, മുയൽമുഖന്മാർ, ഒട്ടകമുഖന്മാർ, കഴുതമുഖന്മാർ, പന്നിമുഖന്മാർ, മനുഷ്യമുഖന്മാർ, ആടുമുഖന്മാർ, കുറുനരിമുഖന്മാർ, ചീങ്കണ്ണിമുഖന്മാർ, തിമിംഗലമുഖന്മാർ, മാർജ്ജാരമുഖന്മാർ, ദംശമുഖന്മാർ, കീരിമുഖന്മാർ, കാക്കമുഖന്മാർ, പോത്തുമുഖന്മാർ, കരടിമുഖന്മാർ, പുലിമുഖന്മാർ, ആനമുഖന്മാർ, സിംഹമുഖന്മാർ, ഭയങ്കരന്മാരായ ഗജവക്ത്രന്മാർ, ഗരുഡമുഖന്മാർ, ഖൾഗിമുഖന്മാർ, ചെന്നായമുഖന്മാർ, വലിയ കുടവയറന്മാർ, മന്തുകാലന്മാർ, വലിയ ശരീരമുളളവർ, താരകാക്ഷന്മാർ, പ്രാവുമുഖന്മാർ, കാളത്തലയന്മാർ, കുയിൽമുഖന്മാർ, ശ്യേനവക്ത്രന്മാർ, തിത്തിരിപ്പുള്ളുമുഖന്മാർ, ഓന്തിൻമുഖന്മാർ, നല്ല വസ്ത്രം ധരിച്ചവർ, വ്യാളമുഖന്മാർ, ശൂലിമുഖന്മാർ, ചണ്ഡവക്ത്രന്മാർ, ശുഭാനനന്മാർ, ആശീവിഷന്മാർ, ചീരാഢ്യന്മാർ, പശുമൂക്കന്മാർ, വയറുചാടിയവർ, ദേഹംമെലിഞ്ഞവർ, ദേഹംതടിച്ചവർ, കൃശോദരന്മാർ, കഴുത്തിടുങ്ങിയവർ, കാതുനീണ്ടവർ, പല വ്യാളങ്ങളേയും അണിഞ്ഞവർ, ആനത്തോലുടുത്തവർ, കൃഷ്ണാജിനമുടുത്തവർ, ചുമലിൽ മുഖമുള്ളവർ, വയറ്റത്ത് മുഖമുള്ളവർ, അരയിൽ തലയുള്ളവർ, പുറത്തു മുഖമുള്ളവർ, താടിയെല്ലിന്മേൽ കണ്ണുള്ളവർ, പള്ളയ്ക്ക് മുഖമുള്ളവർ, പല ഭാഗത്തും മുഖമുള്ളവർ, ഇയ്യാൻപുഴുമുഖന്മാർ, നാനാഗണങ്ങളുടേയും നാഥന്മാർ, തലയും കൈയും നീണ്ടവർ, നാനാവ്യാളാസ്യന്മാർ, നാനാവൃക്ഷക്കൈയന്മാർ, സർപ്പംപോലെ നീണ്ട മുഖമുള്ളവർ, നാനാ ലതകളിൽ വാഴുന്നവർ, നാനാവേഷക്കാർ, നാനാമാലാനുലേപനന്മാർ, നാനാവസ്ത്രം ചാർത്തിയവർ, തോലുടുത്തവർ, മകുടംധരിച്ചവർ, തലപ്പാവുവെച്ചവർ, കംബുകണ്ഠന്മാർ, മഹാപ്രഭന്മാർ, കിരീടം ധരിച്ചവർ, പഞ്ചശിഖവെച്ചവർ, മുടി ജടകെട്ടിയവർ, ത്രിശിഖന്മാർ, ദ്വിശിഖന്മാർ, ഏഴുശിഖന്മാർ, ശിഖണ്ഡികൾ, തലമൊട്ടയടിച്ചവർ, ചിത്രമാലാധരന്മാർ, രോമമുഖന്മാർ. ദേവന്മാർക്കുപോലും അജയ്യരായ സമരപ്രിയന്മാരാണ് ഇക്കൂട്ടർ. ദിവ്യങ്ങളായ നാനാവസ്ത്രങ്ങൾ ധരിച്ച ഇക്കൂട്ടർ

സദാ സമരപ്രിയന്മാരാണ്. കറുത്തവർ; മാംസമില്ലാത്ത മുഖമുള്ളവർ, പുറംനീണ്ടവർ, നിരുദരന്മാർ, ഹ്രസ്വപൃഷ്ഠന്മാർ, സ്ഥൂലപൃഷ്ഠന്മാർ, വയർ പൊങ്ങിയവർ, ലിംഗംപൊങ്ങിയവർ, നീണ്ട കൈയന്മാർ, കുറുംകൈയന്മാർ, മുണ്ടന്മാർ, കൂനന്മാർ, ചെറുകാലന്മാർ ആനച്ചെവിയന്മാർ, ആനമൂക്കന്മാർ, മുയൽമൂക്കന്മാർ, ചുണ്ടുനീണ്ടവർ, കണങ്കാൽ നീണ്ടവർ, ഭയങ്കരന്മാർ, കീഴോട്ടു മുഖമുള്ളവർ, ദംഷ്ട്രനീണ്ടവർ, കുറിയ പല്ലുള്ളവർ, ഗജതുല്യന്മാർ ഇങ്ങനെ ഘോരരൂപികളായ പാരിഷദന്മാർ കുറച്ചല്ല.

വിഭക്തദേഹന്മാർ, ശോഭിക്കുന്ന അലങ്കാരങ്ങൾ അണിഞ്ഞവർ, പിംഗാക്ഷന്മാർ, ചെവികൂർത്തവർ, മുതലമൂക്കന്മാർ, തടിച്ച തേറ്റയുള്ളവർ, മഹാദംഷ്ട്രന്മാർ, പലതരം കൈയും മുടിയുമുള്ളവർ, ഹരികേശന്മാർ, പലതരം പാദമുള്ളവർ, പലതരം ചുണ്ടുള്ളവർ, പലതരം തോലുപുതച്ചവർ, നാനാഭാഷ സംസാരിക്കുന്നവർ, വിശേഷജ്ഞാനമുള്ളവർ, തമ്മിൽ പറയുന്നവരായ ഇവരെല്ലാം ഈശ്വരന്മാരാണ്.

ഈ പാരിഷദോത്തന്മാരെല്ലാം സന്തോഷത്തോടെ തുള്ളിച്ചാടി അഭിഷേകമഹോത്സവത്തിന്നെത്തിച്ചേർന്നു.

മഞ്ഞക്കണ്ണന്മാർ, കരിംകണ്ണന്മാർ, കാതുലഞ്ഞവർ, വൃകോദരതുല്യന്മാർ, അഞ്ജനനിറമുള്ളവർ, വെള്ളക്കണ്ണന്മാർ, ചോരക്കണ്ണന്മാർ, പല നിറവും ഇടകലർന്നവർ, ചിത്രവർണ്ണാഢ്യന്മാർ, വെഞ്ചാമരച്ചാർത്തുപോലെയുള്ളവർ, വെളുത്തും ചുവന്നും വരദേഹത്തിലുള്ളവർ, നാനാവർണ്ണർ, സ്വർണ്ണവർണ്ണമുള്ളവർ, മയിൽപ്പീലിനിറമുള്ളവർ, ഇങ്ങനെയുള്ള മഹാഘോരന്മാരായ പാരിഷദന്മാരുടെ ആയുധങ്ങൾ എന്തൊക്കെയാണെന്നും രാജാവേ, ഞാൻ പറയാം. അവർ ആയുധങ്ങൾ കൈയിലെടുത്തു നിന്നു.

ചിലർ കൈയിൽ കയറുമായി വായ്തുറന്നു കഴുതപ്പുറത്തിരുന്നു. പൃഷ്ഠാസ്യന്മാരും, നീലകണ്ഠന്മാരും ഇരിമ്പുലക്ക പിടിച്ചുനിന്നു. ചിലർ ചക്രം എടുത്തു ചിലർ മുൾത്തടി കൈയിലേന്തി, ചിലർ വാളെടുത്തു, ചിലർ മുൾഗരമെടുത്തു, ചിലർ ദണ്ഡെടുത്തു, ചിലർ ശൂലമെടുത്തു, ചിലർ മുസൃണ്ഠിയെടുത്തു, ചിലർ ഗദയെടുത്തു. വലിയ കൂറ്റന്മാരായ ഇവർ മഹാബലന്മാരാണ്. അവർ തോമരം കൈയിലെടുത്തു. പലതരത്തിലുള്ള ഘോരായുധങ്ങളും ചിലരെടുത്തു. മഹാത്മാക്കളും, മഹാവേഗന്മാരുമായ അവർ മഹാപാരിഷദോത്തമന്മാരാണ്.

അവരെല്ലാം സ്കന്ദനെ അഭിഷേകംചെയ്യുന്നത് ഹർഷാരവത്തോടെ നോക്കിനിന്നു. ദേഹത്തിൽ മണികെട്ടി അവർ ആനന്ദം സഹിക്കാതെ തുള്ളിച്ചാടി. ഇവരെല്ലാം സ്കന്ദന്ന് ജയ ജയ സ്കന്ദാ എന്നു ജയാരവം മുഴുക്കി.

ദ്യോവിലും, വാനിലും മന്നിലുമുള്ള പവനോപമന്മാരായ ഈ പാരിഷദോത്തമന്മാർ, ദേവന്മാർ നല്കിയ ശൂരന്മാരാണ്. ഇവരെല്ലാം സ്കന്ദന്റെ ഭടന്മാരായി. ഇത്തരക്കാർ ആയിരവും, പതിനായിരവും, ലക്ഷവും, കോടിയും മഹാസേനന്റെ അഭിഷേകത്തിൽ ഒത്തുചേർന്ന്, സ്കന്ദനെ സേവിച്ചുനിന്നു."

**46. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം (താരകവധം)** - വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഇനി ഞാൻ കുമാരന്റെ മാതൃഗണങ്ങളെപ്പറ്റി പറയാം. അവർ ശത്രുസമൂഹത്തെ മുടിക്കുന്നവരാണ്. ഹേ വീരനായ രാജാവേ, ഞാൻ പറയുന്നത് ഭവാൻ മനസ്സിരുത്തി കേട്ടുകൊള്ളുക. അവരുടെ പേരുകൾ പറയാം. ഈ കല്യാണിമാരാൽ വ്യാപ്തമാണ് വിശ്വത്തിലെ സകല ചരാചരങ്ങളും.

പ്രഭാവതി, വിശാലാക്ഷി, പാലിത, ഗോനസി, ബഹുല, ശ്രീമതി, ബഹുപുത്രിക, ഗോപാലി, അപ്സുജാതാ, അംബാലികാ, ജയാവതി, മാലതിക, ധ്രുവരത്ന, ഭയങ്കരി, വസുദാമ, വിശോദക, നന്ദിനി, ഏകചൂഡ, മഹാചൂഡ, ചക്രനേമി, ഉത്തേജന, ജയത്സേന, കമലാക്ഷി, ശോഭന, ശത്രുഞ്ജയ, ക്രോധന, ശലഭി, ഖരി, മാഗധി, ശുഭവക്ത്ര, തീർത്ഥസേനീ, കല്യാണി, ഗീതപ്രിയ, കദ്രുരോമാ, അമിതാശന, മേഘസ്വനാ, ഭോഗവതി, സുഭ്രു, കനകാവതി, അലാതാക്ഷി, വീര്യവതി, വിദ്യുജ്ജിഹ്വ, പത്മാവതി, സുനക്ഷത്ര, ബഹുയോജന, കന്ദരാ, സന്താനിക, സുപ്രഭ, യശസ്വിനി, നൃത്യപ്രിയ, ശതോലൂഖല, മേഖല, ശതഘണ്ട, ശതാനന്ദ, ഭഗനന്ദ, ഭാമിനി, വപുഷ്മതി, ചന്ദ്രശീത, ഭദ്രകാളി, ഝങ്കാരിക, നിഷ്കുടിക, വാമചത്വരവാസിനി, സുമംഗള, സ്വസ്തിമതി, വൃദ്ധികാമ, ജയപ്രിയ, സുപ്രസാദാ, ധനദ, ജനേശ്വരി, ഭവദാ, തംബുസി, കേതകി, ചിത്രസേന, അചല, വേതാളജനനി, ഏഡി, ഭേഡി, സമേഡി, കണ്ഡൂതി, കാളിക, ഖേദമിത്ര, കുക്കുടീക, ശംഖലിക, ശകുനിക, കുണ്ഡിരിക, കോകിലിക, കുംഭിക, ശതോദരി, ഉൽക്രാഥിനി, ജലേല, മഹാവേഗ, കങ്കണ, മനോജവ, കണ്ടകിനി, പനസ, പൂതന, ഖേശയ, അന്തർഘടി, വാമക്രോധന, തടിൽപ്രഭ, തുഹുണ്ഡി, മന്ദോദരി, മേഘവാഹിനി, കോഡര, സുഭഗാ, ലംബിനി, കുംബവസു, ചൂഡ, വികത്ഥിനി, ലോഹമേഖല, പിംഗാക്ഷി, യുദ്ധവേണി, ധരാ, പൃഥുവക്ത്രാ, മധുലിഹ, മധുകുംഭ, പക്ഷാളിക, മൽക്കുലിക, ജരായു, ജർജ്ജരാനന, ഖ്യാത, ദഹദഹ, ധമധമ, ഖണ്ഡഖണ്ഡ, മണികുട്ടിക, പൂഷണ, അമോഘ, ലംബ, പയോധര, വേണു, വീണാധരാ, കൃഷ്ണ, ശശോലുകമുഖി, ഖരജംഘ, മഹാജവ, ശിംശുമാരമുഖി, ശ്വേതലോഹിതാക്ഷി, വിഭീഷണ, ജടാലിക, കാമപരി, ദീർഘജിഹ്വ, ബലോൽക്കട, കാലേഹിക, വാമനിക, മുകുടാ, ലോഹിതാക്ഷി, മഹാകായ, ഹരിപിണ്ഡ, ഏകത്വച, സുകുസുമ, കൃഷ്ണകർണ്ണി, ക്ഷുരകർണ്ണി, ചതുഷ്കർണ്ണി, കർണ്ണപ്രാവരണ, ചതുഷ്പഥനികേത, ഗോകർണ്ണി, മഹിഷാനന, ഖരകർണ്ണി, മഹാകർണ്ണി, ഭേരീസ്വന, മഹാസ്വന, ശംഖ, കുംഭശ്രവസ്സ്, ഭഗദാ മഹാബല, ഗണ, സുഗണ, ഭീതികാമദ, ചതുഷ്പഥനാ, ഭൂതിതീർത്ഥാ, പശുദ, വിത്തദ, സുഖദ, യശസ്വിനി, പയോദ, ഗോമഹിഷദ, സുവിശാല, പ്രതിഷ്ഠ, സുപ്രതിഷ്ഠ, രോചമാന, സുരോചന, നൗകർണ്ണി, മുഖകർണ്ണാ, വിശിരസ്സ, മന്ഥിനി, ഏകവക്ത്ര, മേഘരവ, മേഘമാല, വിരോചന, ഇവരും മറ്റുപലരുമാണ് മാതൃക്കൾ. ഇവർ കാർത്തികേയന്നു തുണയായി നില്ക്കുന്നവരും നാനാരൂപം എടുത്തവരുമാണ്.

നഖംനീണ്ടവരും, പല്ലുനീണ്ടവരും, മുഖംനീണ്ടവരും, കണ്ടാൽ നല്ലവരും യൗവനയുക്തകളും, മാഹാത്മ്യമുള്ളവരും, ഇഷ്ടമുള്ള രൂപം എടുക്കുന്നവരുമാണ്.

മാംസമില്ലാത്ത ശരീരമുള്ളവരും, വെളുത്ത നിറമുള്ളവരും സ്വർണ്ണനിറമുള്ളവരും, കറുത്തവരും, മേഘനിറമുള്ളവരും, ധൂമ്രകളുമാണ് ഇവരിൽ ചിലർ.

തുടുത്തവരും, മുടിനീണ്ടവരും വെൺപട്ടുടുത്തവരും, ഊർദ്ധ്വവേണികളും, പിംഗളാക്ഷികളും, മാന്യകളുമാണ് ഇവർ.

അരഞ്ഞാൺ തൂങ്ങിയവരും വയറുചാടിയവരും, കാതുതൂങ്ങിയവരും, മുല തൂങ്ങിയവരും, കണ്ണു ചുവന്നവരും, ദേഹം ചുവന്നവരും, ഹര്യക്ഷിമാരും, ഇവരിലുണ്ട്.

വരംനല്കുന്നവരും, കാമചാരികളും, നിത്യവും രസിക്കുന്നവരും, യാമ്യകളും, സൗമ്യമാരും, രൗദ്രമാരും, കൗബേരിമാരും, ഇവരിലുണ്ട്. ബലമുള്ളവരും, വാരുണികളും, ഐന്ദ്ര്യാഗ്നേയികളും, വായവ്യമാരും, കൗരമാരികളുമായ ബ്രഹ്മികൾ ഇവരിലുണ്ട്.

സൗരിമാരും വൈഷ്ണവികളും, ശക്തിയേറിയ വരാഹിമാരും, അപ്സരോരൂപിണികളായ മനോഹര ശുഭാംഗിമാരും ഇവരിലുണ്ട്. അചിന്ത്യവിക്രമമുള്ളവരും, അചിന്ത്യബലവീര്യമാരും, ചത്വരദ്രുമം ചേർന്നവരും, ചതുഷ്പഥമുള്ളവരും ഇവരിലുണ്ട്. ഗുഹാശ്മശാനവാസിനികളും, മലഞ്ചോലകളിൽ വസിക്കുന്നവരുമാണ് ഇവരിൽ പലരും. പലതരം ആഭരണങ്ങളണിഞ്ഞവരും, പലതരം മാലകളും വസ്ത്രങ്ങളുമണിഞ്ഞവരുമാണ് ഇവരെല്ലാം. പലതരം വിചിത്രവേഷത്തോടെ പലതരം ഭാഷകൾ സംസാരിക്കുന്നവരുമാണ് ഇവർ. ഇവരും മറ്റുപലരും ശത്രുക്കളെ ഭയപ്പെടുത്തുന്ന മാതൃഗണമാണ്.

ഇന്ദ്രന്റെ സമ്മതത്തോടെ ഇവരെല്ലാം മഹാത്മാവിനെ പിന്തുടർന്നു. പിന്നെ 'ശക്തി' എന്ന അസ്ത്രത്തെ ഭഗവാനായ

പാകശാസനൻ സ്കന്ദന്ന് നല്കി. ദേവദ്വേഷികളായ അസുര ന്മാരെ ഹനിക്കുവാനായിട്ടാണ് ഇന്ദ്രൻ അതു നല്കിയത്.

അപ്പോൾ മണിനാദം മുഴങ്ങി. വെള്ളനിറത്തിലും, അരുണ നിറത്തിലും, ആദിത്യവർണ്ണത്തിലും കൊടി ആകാശത്തുയർന്നു. പശുപതി (ശിവൻ) അവന്നു സർവ്വഭൂതങ്ങളും ചേർന്ന മഹാസൈ ന്യത്തെ നല്കി. തപോവീര്യബലം ചേർന്നതും ഘോരമായ പല ആയുധം ധരിച്ചതും, അജയ്യമായതും, ഗുണം ചേർന്നതും രുദ്ര ശക്തി ചേർന്ന മുപ്പതിനായിരം ഭടന്മാർ ഭരിക്കുന്നതുമാണ് ആ 'ധനഞ്ജയസേന.' അതിന്നു പോരിൽ പിന്മാറുവാൻ അറിയു കയേയില്ല.

ബലമേറിയ വൈജയന്തിമാലയെ വിഷ്ണു ഗുഹന്ന് നല്കി. ഗൗരി സൂര്യവർണ്ണമുള്ള രണ്ടു പൊൻപട്ടുകൾ നല്കി. ഗംഗാദേവി പീയൂഷമുള്ള നല്ല കമണ്ഡലു (കിണ്ടി) നല്കി. ബൃഹസ്പതി പ്രീതിയോടെ സ്കന്ദന്ന് ഒരു ദണ്ഡു നല്കി. ഗരുഡൻ പ്രിയപു ത്രനായ ചിത്രത്തൂവലുള്ള മയൂരത്തെ സ്കന്ദന്നു നല്കി. അരു ണൻ സ്കന്ദനു കാൽകൊണ്ടു പൊരുതുന്ന പൂവൻകോഴിയെ നല്കി. പിന്നെ ബലവീര്യമുള്ള നാഗത്തേയും നല്കി. ബ്രഹ്മാവ് സുബ്രഹ്മണ്യന്ന് കൃഷ്ണാജിനം നല്കി യുദ്ധത്തിൽ വിജയം ആശംസിച്ചു.

അങ്ങനെ സ്കന്ദൻ ദേവകളുടെ സേനാധിപത്യം ഏറ്റ് ജ്വലി ക്കുന്ന തേജസ്സോടെ രണ്ടാമത്തെ അഗ്നി എന്നപോലെ വിളങ്ങി.

ദേവകൾക്കു സന്തോഷം ജനിപ്പിക്കുമാറ് കുമാരൻ ദൈത്യ ന്മാരെ നശിപ്പിക്കുന്നതിന്നു ബദ്ധകച്ഛനായി പുറപ്പെട്ടു. പാരിഷ ദന്മാരും, മാതൃക്കളുംകൂടെ പുറപ്പെട്ടു.

മണിയും കൊടിയും പൊങ്ങി. ആ നൈരൃതപ്പട ഇരമ്പി. ഭേരി, മുരജം, ശംഖം എന്നിവ മുഴങ്ങി. പതാകകൾ വാനിൽ അല യുണ്ടാക്കി. ജ്യോതിസ്സുകളാൽ ശരത്കാലത്തെ ആകാശം പോലെ ശോഭിച്ചു.

പിന്നെ ദേവസമൂഹങ്ങളും, നാനാഭൂതഗണങ്ങളും, ഭേരീശം ഖങ്ങൾ, ഡിണ്ഡിമങ്ങൾ എന്നിവ അവ്യഗ്രമായി മുഴക്കി. പടഹം, ഝർഝരം, ക്രകചം, ഗോവിഷാണം, ആഡംബരം, ഗോമുഖം ഡിണ്ഡിമം എന്നിവ മുഴക്കി ദേവന്മാർ കുമാരനെ സ്തുതിച്ചു.

മഹാസേനൻ പ്രീതനായി വാനവരെ അനുഗ്രഹിച്ചു: ഹേ ദേവകളേ, നിങ്ങളെ വധിക്കുവാൻ തഞ്ചംനോക്കിനില്ക്കുന്ന ശത്രുക്കളെ ഞാൻ സംഹരിക്കുന്നതാണ്.

ആ ദേവശ്രേഷ്ഠൻ നല്കിയ വരം ദേവകൾ സസന്തോഷം സ്വീകരിച്ചു. മഹാത്മാക്കളായ ദേവകൾ ഹർഷത്തോടെ 'ശത്രു ക്കൾ വധിക്കപ്പെട്ടു' എന്നുതന്നെ ഓർത്തുപോയി. വരംനല്കുന്ന ആ മുഹൂർത്തത്തിൽ ഭൂതജാലങ്ങൾ ഹർഷാരവം മുഴക്കി. ആര വംകൊണ്ട് മൂന്നുലോകവും കുലുങ്ങിപ്പോയി.

മഹാസേനയോടുകൂടി മഹാസേനൻ ഇറങ്ങി. പോരിൽ ദാനവരെക്കൊല്ലുവാനും, ദേവന്മാരെ കാക്കുവാനുമായി മഹാ സേനൻ ഇറങ്ങി.

വ്യവസായം, ജയം, ധർമ്മം, സിദ്ധി, ലക്ഷ്മി, ധൃതി, സ്മൃതി ഇവർ മഹാസേനന്റെ സൈന്യത്തിൽ ആദ്യമായി ചെന്നെത്തി സേനയിൽ ലയിച്ചു.

മഹാത്മാവായ ഗുഹൻ ഭീമമായ ശൂലം, മുൽഗരം, കത്തുന്ന അഗ്നി ഇവയെല്ലാം എടുത്തു. ഭൂഷണങ്ങളും, ചട്ടകളുമൊക്കെ മുറുക്കി. ഗദ, മുസലം, നാരാചം, ശക്തി, തോമരം ഇവയൊക്കെ യേന്തി മദത്തോടെ ആർക്കുന്ന പടയോടുകൂടി സ്കന്ദൻ പുറ പ്പെട്ടു.

സ്കന്ദന്റെ പുറപ്പാടു കണ്ടതോടുകൂടി ദൈത്യന്മാരും, ദാന വന്മാരും, ആശരന്മാരും പേടിച്ചുഴന്ന് കണ്ട ദിക്കിലേക്കൊക്കെ ഓടി. ദേവന്മാർ പലതരം ആയുധങ്ങളുമായി അവരോടെതിരിട്ടു.

തേജോബലശാലിയായ ഗുഹൻ ദൈത്യരെ നോക്കിക്കണ്ടു. ക്രുദ്ധനായ സ്കന്ദൻ അവരുടെനേരെ ഘോരമായ ശക്ത്യസ്ത്രം വീണ്ടും വീണ്ടും വിട്ടു. ഹവിസ്സാലെരിയുന്ന അഗ്നിപോലെ സ്കന്ദൻ ജ്വലിച്ചു. ഓജസ്വിയായ മഹാസേനൻ അസ്ത്രം ചാട്ടി വിട്ട സമയത്ത് ഉല്ക്കാജ്വാലകൾ ധരിത്രിയിൽ പതിച്ചു. മുഴക്ക ത്തോടെ ഇടിത്തീ ഭൂമിയിൽവീണു. ഘോരമായ പ്രളയകാലം വന്നുവോ എന്നു ജനങ്ങൾ അമ്പരന്നു രാജാവേ! അഗ്നിപുത്രൻ ഊക്കോടെ ഉഗ്രമായ വേൽ ഒന്ന് എപ്പോൾ വിട്ടുവോ, അപ്പോൾ കോടി വേൽ അതിൽനിന്നു പുറപ്പെട്ടു രാജാവേ!

ഭഗവാൻ മഹാസേനൻ ബലവിക്രമപ്രതാപിയായ താരകാ സുരനെ വധിച്ചു. പത്തുകോടി ദൈത്യന്മാർ കൂടെയുള്ളവനായ താരകനെ കൊന്നതിന്നുശേഷം എട്ടു പത്മം (മഹാകോടി) സൈന്യമുള്ള മഹിഷാസുരനേയും വധിച്ചു. അങ്ങനെതന്നെ പത്തുകോടിസൈന്യങ്ങളുള്ള ത്രിപാദനേയും പത്തുകോടി സൈന്യങ്ങളുള്ള പ്രദോദരനേയും സൈന്യങ്ങളോടുകൂടി മഹാ സേനൻ മഹാസൈന്യങ്ങളോടുചേർന്ന് കൊന്നൊടുക്കി. രാജാ വേ, മഹാസേനന്റെ സൈന്യങ്ങൾ പത്തു ദിക്കും ഞെട്ടുമാറ് അട്ട ഹസിച്ചാർത്തു. ശക്ത്യസ്ത്രത്തിന്റെ അർച്ചിസ്സ് എല്ലായിടത്തും പടർന്നു. അസംഖ്യം ദൈത്യന്മാർ വെന്തുപോയി. സ്കന്ദന്റെ ശബ്ദംകേട്ട് ചിലർ ഭയപ്പെട്ടു മരിച്ചു. മൂന്നു ലോകവും വിറച്ചു പോയി. അസുരരെച്ചുട്ട് അഗ്നി കത്തിക്കാളി ആകാശത്തിലു യർന്നു. സൈന്യങ്ങളുടെ ആർപ്പുവിളി കേട്ടും, അട്ടഹാസം കേട്ടും ഞെട്ടിപ്പോയ അസുരസഞ്ചയം ഭയചകിതരായി മരി ച്ചുവീണു. ചില ദൈത്യന്മാർ കൊടിയിൽ ചെന്നിടിച്ചു ചത്തു. ചിലർ ഘണ്ടാരവംകേട്ട് നടുങ്ങിത്തളർന്ന് അങ്ങനെ ഇരുന്നുപോ യി. ചിലർ ആയുധമേറ്റ് അറ്റുവീണും അവസാനിച്ചു. ഇങ്ങനെ ബലവാനായ കാർത്തികേയൻ പോരിൽ ദൈത്യന്മാരെ കൊന്നൊ ടുക്കുമ്പോൾ ബാണൻ എന്ന ദൈത്യൻ, മഹാബലിയുടെ പുത്രൻ ക്രൗഞ്ചപർവ്വതത്തിൽച്ചെന്ന് സുരന്മാരോടേറ്റു. ഉദാരധീയായ മഹാസേനൻ ശത്രുവോടെതിർത്തു സ്കന്ദനെ ഭയപ്പെട്ട് ബാണൻ ക്രൗഞ്ചപർവ്വതത്തെ ശരണംപ്രാപിച്ചു. അവൻ പർവ്വത ത്തിന്റെ ഉള്ളിൽ കടന്നിരുന്നു. ക്രൗഞ്ചനാദം (പക്ഷികളുടെ ശബ്ദം) പൊങ്ങുന്ന ക്രൗഞ്ചപർവ്വതത്തെ കടുത്ത കോപ ത്തോടെ ഭഗവാൻ സ്കന്ദൻ അഗ്നി നല്കിയ വേൽവിട്ടു പിളർന്നു. പർവ്വതം പിളർന്നപ്പോൾ മൃഗജാലങ്ങൾ പേടിച്ചുഴന്നു. സാല സ്കന്ധം തകർന്നു. ആനകളും കുരങ്ങുകളും പേടിച്ചുവിറച്ച് അങ്ങുമിങ്ങും പാഞ്ഞു. പക്ഷികളൊക്കെ പർവ്വതംവിട്ട് ആകാ ശത്തിലുഴന്നു. പാമ്പുകൾ പുറത്തുചാടി. കരടികളും പുലികളും പേടിച്ച് ശബ്ദംമുഴക്കി എവിടേക്കെന്നില്ലാതെ പാഞ്ഞു. മാൻകൂ ട്ടങ്ങൾ നിലവിളിച്ചു. കാട്ടിൽ കോലാഹലമുയർന്നു. സിംഹങ്ങൾ ഭയപ്പെട്ടു പാഞ്ഞു. അങ്ങനെ പക്ഷിമൃഗാകുലമായി ആ പർവ്വ താരണ്യം പ്രകാശിച്ചു. ആ കുന്നിന്റെ കൊടുമുടിയിൽ വസിച്ചി രുന്ന വിദ്യാധരന്മാർ പുറത്തുവന്നു. കിന്നരന്മാർ വേൽ ചാട്ടുന്ന ഒച്ചകേട്ട് ഞെട്ടിവിറച്ചു.

ഉടനെ നൂറായിരം ദൈത്യന്മാർ പർവ്വതാന്തർഭാഗത്തുനിന്നു പുറത്തുവന്നു. ആ ദീപ്തമായ പർവ്വതത്തിൽനിന്നു പുറത്തുവ രുന്ന വിചിത്രമാലകളണിഞ്ഞ ദൈത്യന്മാരെ വരുന്നവരെവരുന്ന വരെ മഹാസേനന്റെ സൈനികന്മാർ അപ്പപ്പോൾ കൊന്നൊടു ക്കി. ശക്രൻ വൃത്രനെക്കൊന്നമാതിരി മഹാസേനൻ ക്രോധ ത്തോടെ ദൈത്യേന്ദ്രന്റെ പുത്രനെ കൂട്ടത്തോടെ കൊന്നു വീഴ്ത്തി.

പല രൂപവുമെടുത്ത മഹാസേനൻ ഒറ്റയ്ക്കും പലമട്ടിലും ക്രൗഞ്ചം വേലുകൊണ്ട് പിളർന്നതിന്നുശേഷം അസുരസം ഘത്തെ കൊന്നൊടുക്കി. അവൻ പോരിൽ ചാട്ടിവിടുന്ന വേൽ ശത്രുക്കളെ സംഹരിച്ച് വീണ്ടും മടങ്ങിയെത്തും. അങ്ങനെ അഗ്നി പുത്രനായ ഭഗവാൻ ഏറ്റവും പ്രഭാവമുള്ളവനായി പ്രോജ്ജ്വലി ച്ചു. ശൗര്യം, ബുദ്ധി, യോഗം, തേജസ്സ്, യശസ്സ്, ശ്രീ ഇവയോടു ചേർന്ന ഭഗവാൻ ഇങ്ങനെ ക്രൗഞ്ചത്തെപ്പിളർന്ന് ദൈത്യന്മാരെ യെല്ലാം കൊന്നൊടുക്കി.

ദേവശത്രുക്കളെ വീഴ്ത്തിയതിന്നുശേഷം ഭഗവാൻ സ്കന്ദൻ വിബുധന്മാരുടെ പൂജയേറ്റ് ഹർഷത്തോടെ നിന്നു.

ക്രൗഞ്ചപർവ്വതം പിളർന്നപ്പോൾ ചണ്ഡപുത്രൻ മരിച്ചപ്പോൾ, രാജാവേ! ശംഖും, പെരുമ്പറയും മുഴങ്ങി. അനേകായിരം ദേവസ്ത്രീകൾ പുഷ്പവൃഷ്ടി ചെയ്തു. മാരുതൻ പുണ്യഗന്ധം പരത്തി വീശി. ഗന്ധർവ്വന്മാർ മഹാസേനന്റെ വീരകഥ പുകഴ്ത്തിപ്പാടി. യജ്വാക്കളും, മുനിമുഖ്യന്മാരും മഹാസേനനെ പ്രശംസിച്ചു.

ചിലർ ഈ പ്രഭുവെ ബ്രഹ്മപുത്രനാണെന്നു വിചാരിച്ചു. സനൽക്കുമാരൻ സർവ്വജ്യേഷ്ഠനായ ബ്രഹ്മയോനിയാണെന്നു വിചാരിച്ചു. ചിലർ ശിവന്റെ പുത്രനെന്നു സങ്കല്പിച്ചു. ചിലർ അഗ്നിയുടെ പുത്രനായി സങ്കല്പിച്ചു. ചിലർ ഉമയുടെ പുത്രനായി പുകഴ്ത്തി. ചിലർ കൃത്തികാഗംഗകളുടെ പുത്രനായും പുകഴ്ത്തി. ആ മഹാശക്തനെ ഒന്നായും, രണ്ടായും, നാലായും, ചിലർ ആ യോഗീശനെ നൂറായും, ആയിരമായും പ്രശംസിച്ചു.

അല്ലയോ ജനമേജയരാജാവേ, ഇങ്ങനെയാണ് കാർത്തികേയന്റെ അഭിഷേകകഥ.

സരസ്വതീതീർത്ഥത്തിന്റെ മഹത്തായ പാവനത്വം എന്തെന്നു പറയാം. രണ്ടാമത്തെ ഒരു സ്വർഗ്ഗംപോലെയായി, സ്കന്ദൻ ദൈത്യവീരന്മാരെ കൊന്നതിന്നുശേഷം ഈ തീർത്ഥം. നൈരൃതമുഖ്യന്മാർക്ക് ഗുഹൻ വെവ്വേറെ ഐശ്വര്യം നല്കിയത് ഇവിടെവച്ചാണ്. ദേവന്മാർക്ക് ശത്രുവധാനന്തരം സ്കന്ദൻ ത്രൈലോക്യം നല്കിയത് ഇവിടെവെച്ചാണ്.

ഈ പറഞ്ഞ സ്കന്ദാഭിഷേകം ദേവന്മാർ ചെയ്തതും ഇവിടെവെച്ചാണ്. ഈ തേജസ്സേറിയ തീർത്ഥത്തിൽവെച്ചാണ് ദേവന്മാർ വരുണനെ ജലേശ്വരനായി അഭിഷേകംചെയ്തത്.

അങ്ങനെ പ്രാചീനകാലംമുതല്ക്കേ പുണ്യയായ സരസ്വതീതീർത്ഥത്തെ പ്രാപിച്ച് അതിൽ സ്നാനംചെയ്ത് ബലഭദ്രൻ സ്കന്ദനെ അർച്ചിച്ചു. അതിന്നുശേഷം ബ്രാഹ്മണർക്ക് പൊന്നും വസ്ത്രങ്ങളും ദാനംചെയ്തു. അങ്ങനെ ആ മാധവോത്തമൻ ഹൃഷ്ടനും പ്രീതനുമായി. എന്നോടു ചോദിച്ചതനുസരിച്ച് ഞാൻ ഭവാനോട് ദേവന്മാർ സ്കന്ദനെ ദേവസേനാനിയായി അഭിഷേകംചെയ്ത കഥ പറഞ്ഞു.

**47. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – ജനമേജയൻ പറഞ്ഞു: "ഹേ ബ്രാഹ്മണാ! സ്കന്ദാഭിഷേചനകഥ അത്ഭുതംതന്നെ. ഞാൻ തത്ത്വമായി അതു കേട്ടു. ഈ പവിത്രമായ കഥ കേട്ട് ഞാൻ പൂതനായെന്ന് ഓർക്കുന്നു. ഞാൻ രോമാഞ്ചപ്പെടുന്നു. മനസ്സ് ഏറ്റവും പ്രസന്നമായിരിക്കുന്നു. ഇനി ഒരു കാര്യം കേൾക്കുവാൻ കൗതുകമുണ്ട്. ജലേശനെ പണ്ട് സുരർ അഭിഷേചിച്ചതുപോലെ എന്നു പറഞ്ഞുവല്ലോ. എങ്ങനെ അഭിഷേചിച്ചു? ഭവാൻ കഥാകഥനകുശലനല്ലേ? അതും പറയൂ!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഞാൻ പറയാം. ഇത് മഹാവിചിത്രമായ കഥയാണ്. പൂർവ്വകല്പത്തിൽ സംഭവിച്ചതാണ്. രാജാവേ, ആദ്യം കൃതയുഗം നടക്കുമ്പോൾ ദേവന്മാരൊക്കെ വരുണനെക്കണ്ട് പറഞ്ഞു: 'ശക്രൻ ഞങ്ങളെയൊക്കെ കാക്കുന്നവിധത്തിൽ ഭവാൻ എല്ലാ സരിത്തിനും പതിയായിത്തീരണം. മകരാലയമായ സമുദ്രത്തിന്റെ ഉള്ളിൽ ഭവാൻ വസിക്കുക! നിന്റെ പാട്ടിൽ നദീപതിയായ സമുദ്രം നില്ക്കും. സോമനെപ്പോലെ ഭവാനും ക്ഷയവൃദ്ധികൾ വരും.' 'ആവട്ടെ, അങ്ങനെയാകാം' എന്ന് വരുണൻ ദേവകളോടു പറഞ്ഞു. എല്ലാവരും ഒത്തുചേർന്ന് ആഴി ഭരിക്കുന്ന വരുണനെ വിധിപോലെ കർമ്മംചെയ്ത് അംഭസ്സിന്റെ പതിയാക്കി. വാനോർ യാദോനാഥനാക്കി വരുണനെ അഭിഷേചിച്ചു. വാരിനാഥനെ പൂജിച്ച് അവർ സ്വസ്ഥാനത്തിലെത്തി. വാനോർ അഭിഷേചിച്ച വരുണൻ സരിത്തുകൾ, സരസ്സുകൾ, സാഗരങ്ങൾ, നദങ്ങൾ എന്നിവ വിധിയാംവണ്ണം വാനോരെ ശക്രനെന്നവിധം പാലിച്ചു.

അവിടെച്ചെന്ന് ബലഭദ്രൻ ആചമിച്ചു. വളരെ ദ്രവ്യം ദാനം ചെയ്ത് അഗ്നിതീർത്ഥത്തെ പ്രാപിച്ചു. ആ അഗ്നിതീർത്ഥത്തെപ്പറ്റി പറയാം. ശമിയിൽ പണ്ട് പാവകൻ അപ്രത്യക്ഷനായി. അന്ന് ലോകാലോകത്തിന്നു നാശങ്ങൾ സംഭവിച്ചു. ഉടനെ ദേവന്മാർ പിതാമഹനെ ചെന്ന് കണ്ട് ഭഗവാനേ, അഗ്നിഭഗവാൻ ശമിച്ചിരിക്കുന്നു. ഞങ്ങൾ അഗ്നിയെ കാണുന്നില്ല. കാരണമൊന്നും മനസ്സിലാകുന്നില്ല. സർവ്വലോകങ്ങളും നശിച്ചുപോകുന്നു. അതുകൊണ്ട് 'ഭഗവാനേ, അങ്ങ് അഗ്നിയെ തന്നാലും!' എന്ന് ആവശ്യപ്പെട്ടു.

ജനമേജയൻ പറഞ്ഞു: "ലോകാഭാവനനായ അഗ്നി എന്തിന്നു ശമിച്ചു? സുരന്മാർ അത് എങ്ങനെ അറിഞ്ഞു? തത്ത്വമായി എല്ലാം പറയുക."

വൈശമ്പായനൻ പറഞ്ഞു: "ഭൃഗുമഹർഷിയുടെ ശാപം കൊണ്ട് പ്രതാപവാനായ അഗ്നി പേടിച്ച് ശമീഗർഭത്തിൽ പ്രവേശിച്ചു മാഞ്ഞുപോയി. വഹ്നി നശിച്ചപ്പോൾ വാസവാദികളായ ദേവന്മാർ നശിച്ചുപോയ അഗ്നിയെ അന്വേഷിക്കുവാൻ തുടങ്ങി. അവർ ലോകത്തിലൊക്കെത്തിരഞ്ഞ് അഗ്നിതീർത്ഥത്തിൽ പ്രവേശിച്ചു. അവിടെ ശമീഗർഭത്തിൽ വിധിപ്രകാരം ഇരിക്കുന്ന അഗ്നിയെ അവർ കണ്ടു. മുമ്പേ ബൃഹസ്പതിയോടുകൂടിയ വാനോരൊക്കെ ആ വഹ്നിയെച്ചെന്നുകണ്ട് വന്ദിച്ചു. അവർ വന്നപോലെ മടങ്ങിപ്പോയി. അഗ്നി ഭൃഗുശാപംമൂലം അപ്രത്യക്ഷനായിരിക്കുന്നു. അവൻ സർവ്വഭക്ഷകനായിത്തീർന്നിരിക്കുന്നു. ആ ബ്രഹ്മജ്ഞർ പറഞ്ഞതുകേട്ട് ബ്രഹ്മാവ് അവിടെയെത്തി. തീർത്ഥം സൃഷ്ടിച്ച് ദേവന്മാരുമായിച്ചേർന്ന് അതിൽ സ്നാനം ചെയ്തു. സർവ്വലോകപിതാമഹൻ പിന്നെ അഗ്നിയെ സൃഷ്ടിച്ചു. ഇങ്ങനെ പല തീർത്ഥങ്ങളും പിതാമഹൻ ദേവകൾക്കു വേണ്ടി സൃഷ്ടിച്ചു.

അഗ്നിതീർത്ഥത്തിൽ സ്നാനംചെയ്ത് പല വിത്തങ്ങൾ ദാനംചെയ്ത് ബലഭദ്രൻ പിന്നെ കൗബേരതീർത്ഥത്തിലേക്കു പോയി.

കൗബേരതീർത്ഥത്തിൽ വിധിയാംവണ്ണം സ്നാനംചെയ്ത് പ്രഭുവായ വൈശ്രവണൻ ധനാധിപത്യം നേടി. അതിൽ വാഴുമ്പോൾ രാജാവേ, നിധികളും ധനങ്ങളും ലഭിക്കും. ഹലായുധൻ ആ തീർത്ഥത്തിലിറങ്ങി കുളിച്ച് ബ്രാഹ്മണർക്കു ധനങ്ങൾ ദാനംചെയ്തു.

പണ്ട് കുബേരൻ തപസ്സുചെയ്ത സ്ഥലമാണിത്. കൗബേരകാനനം എന്ന് ആ കാടിന്നു പേർ പറയും. അവിടെയാണ് ഈ സ്ഥലം. ധനാധിപത്യവും രുദ്രന്റെ സഖ്യവും കുബേരൻ ഇവിടെവെച്ചാണു നേടിയത്. ദേവത്വവും ലോകപാലത്വവും നേടുകയും നളകൂബരനെ നേടുകയും ചെയ്തത് ഇവിടെവെച്ചാണ്. മരുൽഗണങ്ങൾ കുബേരനെ ധനാധിപനായി അഭിഷേചിച്ചത് ഇവിടെവെച്ചാണ്. അവന്ന് മനോജവമായ വാഹനം നല്കിയതും ഇവിടെവെച്ചാണ്. പുഷ്പകവിമാനവും നിരൃതിയുടെ ആധിപത്യവും ഇവിടെവെച്ചാണ് കുബേരൻ നേടിയത്.

അതിൽ കുളിച്ച് ബലൻ വളരെ ദ്രവ്യങ്ങൾ ദാനംചെയ്തു. രാജാവേ, തീർത്ഥത്തിൽ ബലൻ പ്രവേശിച്ച് ദേഹത്തിൽ ചന്ദനാദികൾ പൂശി. സർവ്വസത്ത്വങ്ങളും പാലിക്കുന്ന ബദരപാചനം സർവ്വ ഋതുവിലും പുഷ്പഫലസമ്പൂർണ്ണവും നിത്യപുണ്യഫലപ്രദവുമാണ്. രാമൻ പിന്നെ അങ്ങോട്ടു പോയി."

**48. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം (ബദരപാചനതീർത്ഥകഥനം)** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ രാമൻ മുഖ്യതീർത്ഥമായ ബദരപാചനത്തിൽ ചെന്നു. തപസ്വികളും സിദ്ധരും അവിടെ ധാരാളം പാർക്കുന്നു. ഭരദ്വാജന്റെ പുത്രി രൂപംകൊണ്ട് അതുല്യയായ സുന്ദരിയായിരുന്നു. ശ്രുതാവതിയെന്നു വിശ്രുതയായ ആ കന്യക ഉഗ്രമായ തപസ്സുചെയ്തു. ദേവേന്ദ്രൻ അവളുടെ വല്ലഭനാകണമെന്ന് ആഗ്രഹിച്ചാണ് അവൾ തപസ്സുചെയ്തത്. വളരെനാൾ തപസ്സുചെയ്തിട്ടും ഇന്ദ്രൻ പ്രസാദിച്ചില്ല. ഒടുവിൽ (സ്ത്രീകൾക്കാകാത്ത തപസ്സാലും വ്രതചര്യയാലും ഭക്തിയാലും ഇന്ദ്രൻ പ്രീതനായി അവളുടെ ആശ്രമത്തിൽ വസിഷ്ഠമഹർഷിയുടെ രൂപത്തിൽ ചെന്നു. വസിഷ്ഠമഹർഷിയാണെന്നു വിചാരിച്ച്, ആ

മഹർഷിയെ പൂജിച്ച്, ആദരിച്ച് കല്യാണിയും പ്രിയംവദയുമായ ആ നിയമജ്ഞ പറഞ്ഞു: 'ഭഗവാനേ, മുനിശ്രേഷ്ഠാ! ഭവാൻ എന്തു കല്പിക്കുന്നു? എന്നാൽ കഴിയുന്നതൊക്കെ ഞാൻ ഭവാന് തരാം. ഞാൻ ശക്രനെ ഭക്തിയോടെ തപസ്സുചെയ്യുന്നു. അവൻ എനിക്കു കൈതരുന്നില്ല. വ്രതവും നിയമവും തപസ്സും അദ്ദേഹം പ്രസാദിക്കുന്നതിന്നു മതിയാകുന്നില്ല. ഭവാൻ ഇന്ദ്രനെ എന്നിൽ പ്രസാദിപ്പിച്ചാലും!' ഇതുകേട്ട് മഹർഷി ചിരിച്ച് അവളെ സാന്ത്വനം ചെയ്തു പറഞ്ഞു: 'നീ ഉഗ്രമായ തപസ്സുചെയ്യുന്നത് ഞാൻ കണ്ടു. ഹേ കല്യാണി! നീ ഉള്ളിൽ കരുതുന്നതും ഉദ്യമിക്കുന്നതുമെല്ലാം ഫലിക്കും. ഹേ വരാനനേ! തപസ്സാൽ എല്ലാം ലഭിക്കും; തപസ്സിൽ സർവ്വവും അടങ്ങിയിരിക്കുന്നു. വാനോർക്കുള്ള ദിവ്യസ്ഥാനങ്ങളെല്ലാം തപസ്സുകൊണ്ടു നേടാമല്ലോ. എല്ലാ സുഖങ്ങളും തപസ്സുകൊണ്ടു നേടാം. ഇവിടെ ഘോരമായ തപസ്സുചെയ്ത് ദേഹം ഉപേക്ഷിച്ച മാനവന്മാർ ഹേ ശുഭാംഗി, ദേവത്വം നേടും. എന്റെ ഈ വാക്ക് നീ കേൾക്കുക! ഞാനീത്തരുന്ന അഞ്ചു ലന്തക്കായ സുവ്രതേ, പചിക്കുക എന്നു പറഞ്ഞ് വലാരി മറഞ്ഞു.

ഈ ആശ്രമത്തിന്നടുത്താണ് ഉത്തമമായ ഇന്ദ്രതീർത്ഥം. അവളെ പരീക്ഷിക്കുവാൻ ഭഗവാൻ പാകശാസനൻ ഇവിടെയാണു വന്നത്. ലന്തക്കുരു വേവാതിരിക്കുവാൻ ഇന്ദ്രൻ പരീക്ഷ നടത്തിയത് ഇവിടെയാണ്.

അവൾ വീണ്ടും മൗനമായി ക്ലമംകൂടാതെ തപസ്സുചെയ്തു. ശ്രദ്ധയോടെ ശുഭ്രവസ്ത്രം ധരിച്ച് അഗ്നിയിൽ ലന്തക്കായകൾ പചിച്ചു. അവൾ വേവിച്ചു വേവിച്ച് വളരെക്കാലം പോയി. രാജാവേ, ആ ലന്തക്കായകൾ വെന്തില്ല. കാലം ഏറെച്ചെന്നു. അവളുടെ വിറകു മുഴുവൻ അഗ്നി ചുട്ടുതീർത്തു. വിറകറ്റ തീ കണ്ടിട്ട് ആ സുന്ദരി തന്റെ അഴകുറ്റ കാലുകൾ തീയിൽവെച്ചുകൊടുത്തു. അവളുടെ ദേഹം തീയിലെരിക്കുവാൻ തുടങ്ങി. തന്റെ രണ്ടു കാലും കത്തി ദഹിക്കുമെന്ന് അവൾ ചിന്തിച്ചില്ല. മഹർഷിയുടെ വാക്കിലുള്ള പ്രിയത്താൽ അവൾ ദുഷ്കരമായ ക്രിയചെയ്തു. അവൾക്കു വൈമനസ്യമോ, ദുഃഖഭാവമോ ഉണ്ടായില്ല. വെള്ളത്തിലെന്നവണ്ണം അവൾ കാല് അഗ്നിയിൽ വെച്ചുകൊടുത്തു. അവളുടെ മനസ്സിൽ മഹർഷി പറഞ്ഞ വാക്കുകൾ പതിഞ്ഞിരുന്നു. ഏതു പ്രകാരത്തിലും ലന്തക്കായ പചിക്കുകതന്നെ വേണം. മഹർഷിയുടെ വാക്ക് മനസ്സിൽവെച്ചു. ആ സുന്ദരി ലന്തക്കായ വേവിച്ചിട്ടും വെന്തില്ല. ഭഗവാനായ അഗ്നി അവളുടെ കാൽമാത്രം ദഹിപ്പിച്ചു. അല്പംപോലും ദുഃഖം അതിൽ അവൾക്കുണ്ടായില്ല. അവൾ ചെയ്യുന്ന കർമ്മം ജഗൽപതി കണ്ടു. അവൾ കത്തിക്കുന്ന അവളുടെ രൂപം വീണ്ടും സമഗ്രമായി പ്രത്യക്ഷപ്പെട്ടു. വാസവൻ അവളുടെ ഘോരമായ തപസ്സിൽ സന്തോഷിച്ച് അവളുടെ മുമ്പിൽ സ്വന്തം രൂപത്തിൽ വന്നുനിന്നു.

ഇന്ദ്രൻ പറഞ്ഞു: ഹേ സുന്ദരി, ഭദ്രേ, ഞാൻ നിന്നിൽ പ്രീതനായിരിക്കുന്നു. നിന്റെ ഇഷ്ടമായ കാമം ഭദ്രേ സമ്പന്നമാകട്ടെ! മഹാഭാഗേ, നീ മെയ്‌വിട്ടു വാനിൽ എന്നോടുകൂടി വാഴും. നിന്റെ ഈ കർമ്മത്താൽ ഈ ബദരപാചനത്താൽ ഈ തീർത്ഥം ലോകത്തിൽ പ്രസിദ്ധമായിത്തീരും. ബ്രഹ്മർഷിസംസ്കൃതമായ ഈ തീർത്ഥം എന്നെന്നും പുണ്യമായി ഭവിക്കും.

ഒരു ദിവസം അരുന്ധതിയെ ആശ്രമത്തിൽവിട്ട് ബ്രഹ്മർഷികൾ ഹിമാദ്രിയിൽപ്പോയി നിശിതവ്രതരായി ഫലമൂലങ്ങൾ അന്വേഷിച്ചു. അവർ ഹിമാലയവനത്തിൽ ഭക്ഷണത്തിന്നു മാർഗ്ഗം കാണാതെ വലഞ്ഞു. പന്ത്രണ്ടുകൊല്ലം മഴയില്ലാതിരുന്നു. അവർ ആശ്രമമുണ്ടാക്കി അവിടെ തപസ്സുചെയ്തു പാർത്തു. അരുന്ധതി അപ്പോൾ അത്യുഗ്രമായ തപസ്സുചെയ്തു. ശിവൻ അവൾക്ക് വരം ദാനംചെയ്യുവാൻ അവളുടെ മുമ്പിൽ ബ്രാഹ്മണാകാരംപൂണ്ട് പ്രത്യക്ഷനായി. അവളോട് മഹാദേവൻ പറഞ്ഞു: 'ഹേ ശുഭേ! ഞാൻ ഭിക്ഷയ്ക്ക് ആഗ്രഹിക്കുന്നു.' ഇതുകേട്ട് അവൾ ആ ബ്രാഹ്മണനോട് പറഞ്ഞു: 'അന്നങ്ങളൊക്കെ തീർന്നു. ഭഗവാനേ, അങ്ങ് ലന്തക്കായ തിന്നാലും!' ഇതുകേട്ട് ബ്രാഹ്മണൻ പറഞ്ഞു: 'എന്നാൽ അത് വേവിച്ചുതരിക!' ബ്രാഹ്മണപ്രീതിക്കായി അവൾ അത് വേവിച്ചു. ലന്തക്കായ കത്തുന്ന തീയിൽ വേവിച്ചുകൊണ്ടിരിക്കെ അവൾ അപ്പോൾ ബദരപാചനകഥ ബ്രാഹ്മണനിൽനിന്നു കേട്ടു. ആ പുണ്യമായ കഥ കേട്ടതോടുകൂടി പന്തീരാണ്ടത്തെ വരൾച്ച തീർന്നു മഴപെയ്തു. വേവിച്ചുവെച്ച ലന്തക്കായ തിന്നാതെ, പുണ്യകഥകേട്ട് അവൾക്ക് ആ ക്രൂരമായ കാലം ദിവസംപോലെ നീങ്ങി. ഫലവുംകൊണ്ട് കുന്നിന്മേൽ നിന്നു താപസർ മടങ്ങിയെത്തി. അപ്പോൾ പ്രീതനായ ഭഗവാൻ അരുന്ധതിയോട് പറഞ്ഞു: 'ധർമ്മജ്ഞേ നീ മുനിമാരുടെ സമീപത്തേക്കെത്തുക. നിന്റെ തപോനിയമംകൊണ്ട് ഞാൻ പ്രീതനായിരിക്കുന്നു. പിന്നെ മഹേശ്വരൻ തന്റെ സ്വന്തം രൂപംകാട്ടി, പ്രീതിയോടെ അവരോട് അവളുടെ ചരിത്രം പറഞ്ഞു. 'ഹേ താപസികന്മാരെ, നിങ്ങൾ ഹിമാലയത്തിലിരുന്നു ചെയ്ത തപസ്സും, ഇവൾ ചെയ്ത തപസ്സും തുല്യമല്ല. വേവിച്ചുവെച്ച അന്നം ഉണ്ണാതെ പന്തീരാണ്ട് കഴിച്ചവളാണ് ഇവൾ.' അരുന്ധതിയോട് ഭഗവാൻ പറഞ്ഞു. 'ഹേ കല്യാണി! നീ ഉള്ളിൽ ഇച്ഛിക്കുന്ന വരം വരിച്ചാലും.' ഇതുകേട്ട് ആ പൃഥുരക്താക്ഷി സപ്തർഷിമദ്ധ്യത്തിൽവെച്ചു പറഞ്ഞു: 'ഭഗവാനെ, ഭവാൻ എന്നിൽ പ്രീതനാണെങ്കിൽ 'ബദരപാചനം' സിദ്ധദേവർഷിസംസേവ്യമായ മുഖ്യതീർത്ഥമാകണം. അതിൽ മൂന്നുനാൾ ഉപവസിക്കുന്നവൻ പന്തീരാണ്ടുപവസിച്ചതിന്റെ ഫലം നേടണം. 'ആവട്ടെ' എന്ന് ദേവൻ അരുന്ധതിയോടു പറഞ്ഞു. സപ്തർഷിസ്തുതനായ ദേവൻ വാനിൽ മറഞ്ഞു.

ഋഷീന്ദ്രർ അരുന്ധതിയുടെ നിഷ്ഠയിൽ അത്ഭുതപ്പെട്ടു. അവൾക്കു ക്ഷീണവും, ദാഹവും, വിശപ്പും ഇല്ലാതെ കാണുകയാൽ ഋഷികൾ അത്ഭുതപ്പെട്ടു. ഇപ്രകാരം ശുദ്ധികൂടിയ അരുന്ധതി മഹാസിദ്ധിയെ നേടി. 'എനിക്കുവേണ്ടി മഹാഭാഗേ, ശുഭവ്രതേ! നീ ഈ വ്രതത്താൽ വിശേഷിച്ച് മെച്ചംനേടി. നീമൂലം ഒരു വിശേഷമാഹാത്മ്യം ഇതിന്ന് സിദ്ധിച്ചു. ഈ തീർത്ഥത്തിൽ സമാധിപൂണ്ട് ഒരു രാത്രി കഴിക്കുന്നവൻ കുളിച്ച് ഉടൽ വിടുകയാണെങ്കിൽ ദുർല്ലഭമായ പദത്തെ പ്രാപിക്കും' എന്ന് ഭഗവാൻ സഹസ്രാക്ഷൻ തന്റെ പ്രേമതപസ്വിനിയായ ശ്രുതാവതിയോട് പറഞ്ഞു. പിന്നെ ഇന്ദ്രൻ സ്വർഗ്ഗത്തിലേക്കു പോയി. ഇന്ദ്രൻ പോയപ്പോൾ അവിടെ പുണ്യഗന്ധം പരന്നു. പുഷ്പവൃഷ്ടിയുണ്ടായി. മഹാസ്വനത്തോടെ ദേവദുന്ദുഭിനാദം ഉണ്ടായി. പുണ്യഗന്ധത്തോടെ വായു വീശി. അധികംനാൾ കഴിയുന്നതിന്നു മുമ്പ് അവൾ ഉടൽവിട്ട് ഇന്ദ്രഭാര്യയായിത്തീർന്നു. തപസ്സാൽ അവൾ ഭർത്താവിനേയും നേടി ഇന്ദ്രനോടൊത്ത് സുഖിച്ചു."

ജനമേജയൻ പറഞ്ഞു: "അവളുടെ അമ്മ ആരാണ്? അവൾ എവിടെ വളർന്നവളാണ്? അത് അറിയുവാൻ എനിക്കു കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ദീർഘാക്ഷിയും, ദിവ്യയുമായ ഘൃതാചി എന്ന് സുന്ദരിയെക്കണ്ട് ഭരദ്വാജമുനിക്ക് കാമാവേശമുണ്ടാകുകയും രേതസ്സ് സ്ഖലിക്കുകയും ചെയ്തു. ആ രേതസ്സ് മുനി കയ്യിൽ എടുത്തു. അപ്പോൾ ഒരു ഇലയിൽ വീണു. അതിൽ നിന്നുണ്ടായവളാണ് ആ നന്ദിനി. അവൾക്ക് തപോധനൻ ജാതകർമ്മാദികളൊക്കെ ചെയ്തു. ഭരദ്വാജൻ അവൾക്ക് ദേവർഷികളുടെ മുമ്പിൽവെച്ച് ശ്രുതാവതി എന്നു നാമകരണം ചെയ്തു. തന്റെ ആശ്രമത്തിൽ അവളെയാക്കി അദ്ദേഹം ഹിമാദ്രിയിൽ പോയി.

ബലഭദ്രൻ ആ തീർത്ഥത്തിൽ ആചമിച്ച് വിപ്രന്മാർക്ക് ധനങ്ങൾ നല്കി. പിന്നീട് ശക്രതീർത്ഥത്തിലേക്കു പോയി."

**49. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ, ബലിയായ യദുപുംഗവൻ ഇന്ദ്രതീർത്ഥത്തിൽ ചെന്നു. ആ തീർത്ഥത്തിൽ കുളിച്ച് ധനരത്നങ്ങൾ വിപ്രർക്ക് ദാനംചെയ്തു. അവിടെയാണ് ദേവരാജാവ് യഥാവിധി നൂറു യജ്ഞങ്ങൾ യജിച്ചത്. ഇന്ദ്രൻ ബൃഹസ്പതിക്ക് വളരെ ധനം നല്കി. സർവ്വരത്ഥ്യയുതമായ പല ദക്ഷിണകളും നല്കി. വേദജ്ഞന്മാർ പറഞ്ഞവിധം യജ്ഞങ്ങൾ ചെയ്തു.

ആ ക്രതുക്കളെ നൂറോളംചെയ്ത് ഇന്ദ്രൻ ശതക്രതു എന്ന പേര് സമ്പാദിച്ചു. അവന്റെ പേരാൽ ഈ തീർത്ഥം ശിവപുണ്യവും സനാതനവുമായ ഇന്ദ്രതീർത്ഥമെന്ന് അറിയപ്പെടുന്നു. സർവ്വപ പവിമോചനമായ ഈ തീർത്ഥം വിധിപോലെ ഹലായുധൻ ഉപ സ്പർശിച്ചു. അന്നവസ്ത്രാദികളാൽ വിപ്രന്മാരെ പൂജിച്ച് അവിടംവിട്ട് രാമതീർത്ഥത്തിലെത്തി.

അവിടെയാണ് ഭാർഗ്ഗവരാമൻ ക്ഷത്രിയരെ മുടിച്ചശേഷം അശ്വമേധശതം ചെയ്തതും, വാജപേയം കാശ്യപർഷിയായ വസിഷ്ഠനെ മുമ്പാക്കി ചെയ്തതും, ആ ആഴിചൂഴുന്ന ഊഴിയെ ദക്ഷിണയായി കൊടുത്തതും. ജനമേജയാ! രാമൻ വിപ്രർക്ക് ധാരാളം ധനവും കൊടുത്ത് യഥാന്യായം ആചമിച്ച് വിപ്രരെ പൂജിച്ച് പല ദാനങ്ങൾ ചെയ്ത് പല രത്നങ്ങൾ, പശു, ആന, ദാസികൾ, ആട്, ചെമ്മരിയാട് ഇവയൊക്കെ ദാനംചെയ്തു.

ദേവബ്രാഹ്മണർ താമസിക്കുന്ന പുണ്യതീർത്ഥസ്ഥലത്തു ചെന്ന് ബലഭദ്രൻ മുനീന്ദ്രരെ കൈകൂപ്പി യമുനാതീർത്ഥത്തിലെത്തി. അവിടെയാണ് ധവളപ്രഭനായ വരുണൻ രാജസൂയം ചെയ്തത്. അവിടെയാണ് മർത്ത്യാമർത്ത്യഗണങ്ങളേയും, ഗന്ധർവ്വരാക്ഷസന്മാരേയും വരുണൻ പോരിൽ ജയിച്ചത്. ആ മുഖ്യയാഗം കഴിഞ്ഞിട്ട് വലിയ ഒരു യുദ്ധമുണ്ടായി. രാജസൂയം കഴിഞ്ഞാൽ ക്ഷത്രിയർതമ്മിൽ ഒരു യുദ്ധം പതിവാണ്. അതുപോലെ ദേവാസുരന്മാർ തമ്മിൽ ഒരു യുദ്ധം നടന്നു. അവിടേയും ലാംഗലിയായ ബലൻ ഋഷീന്ദ്രന്മാരെ പൂജിച്ച് മറ്റു യാജകന്മാർക്കും ധനംകൊടുത്തു. പിന്നെ, വനമാലിയായ ഹലായുധൻ മഹർഷിമാരുടെ സ്തുതികേട്ട് ആതിത്യതീർത്ഥത്തിലെത്തി.

അവിടെയാണ് ആതിത്യഭഗവാൻ ജ്യോതിസ്സുകൾക്ക് ആധിപത്യവും പ്രഭാവവും നേടിയത്. ഇന്ദ്രാദിദേവകളും, മരുത്ഗന്ധർവ്വോപ്സരസ്ത്രീഗണങ്ങളും, ദ്വൈപായനനും, ശുകനും, കൃഷ്ണനും, യക്ഷനും, രാക്ഷസന്മാരും പിശാചുക്കളും ആ പുണ്യശിവയായ സരസ്വതിയിൽ മുങ്ങി സിദ്ധരായി. അവിടെ വെച്ച് വിഷ്ണു മധുകൈടഭരെകൊന്നു. ധർമ്മാത്മാവായ വ്യാസൻ അവിടെ കുളിച്ച് പരമമായ യോഗമാർന്ന് സിദ്ധിനേടി. അസിതനായ ദേവലമഹർഷിയും അതിൽ യോഗമാർന്ന് യോഗിപ്രവരനായിത്തീർന്നു."

**50. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "പണ്ട് ആദിത്യതീർത്ഥത്തിൽ ധർമ്മാത്മാവും, തപോധനനുമായ ദേവലമഹർഷി പാർത്തു. ഗൃഹസ്ഥധർമ്മം സ്വീകരിച്ച അദ്ദേഹം ധർമ്മനിത്യനും, ശുചിയും, ദമിയും, ന്യസ്തദണ്ഡനും, തപോനിധിയും, വാക്കുകളാലും കർമ്മങ്ങളാലും സർവ്വജീവികളിലും സമനും, ക്രോധം ജയിച്ചവനും, സ്തുതിയിലും, നിന്ദയിലും സമചിത്തനും, പ്രിയാപ്രിയങ്ങളിൽ തുല്യനും, യമനെപ്പോലെ സമദർശിയും, പൊന്നിലും, മൺകട്ടയിലും സമദർശിയുമായിരുന്നു. അദ്ദേഹം ദേവകളേയും, അതിഥികളേയും, ദ്വിജരേയും പൂജിച്ചു. ഒരുദിവസം ബ്രഹ്മചര്യാപരനും, ധർമ്മതൽപരനും, യോഗിയുമായ ഒരുഭിക്ഷു ദേവലമഹർഷിയുടെ ആശ്രമത്തിലെത്തി. ആ തപോനിധിയായ ഭിക്ഷു ജൈഗീഷവ്യമുനിയായിരുന്നു. യോഗനിത്യനും, സിദ്ധനുമായ അദ്ദേഹത്തെ ദേവലൻ വിട്ടയച്ചില്ല. കുറെനാൾ ധർമ്മതല്പരനായ അദ്ദേഹം അവിടെ നിവസിച്ചു.

പിന്നെ ഭക്ഷണസമയങ്ങളിൽ ജൈഗീഷവ്യനെ ദേവലൻ കാണാതായി. ധർമ്മജ്ഞനായ അദ്ദേഹം ഭിക്ഷവേണ്ടസമയത്ത് ദേവലന്റെ അരികെ ചെന്നു. ഭിക്ഷുവേഷത്തിൽ വന്നുനില്ക്കുന്ന മുനിയെക്കണ്ട് ദേവലൻ വളരെ ഗൗരവം ഭാവിച്ചു. എന്നാൽ വലിയ പ്രീതിയും കാണിച്ചു. ദേവലൻ ശക്തിപോലെ പൂജിക്കുകയും ചെയ്തു.

അങ്ങനെ കുറേനാൾ ചെന്നപ്പോൾ ദേവലന്ന് മഹാത്മാവായ മുനിയെപ്പറ്റി ചിന്തയുണ്ടായി. 'ഞാൻ ഇദ്ദേഹത്തെ എത്ര നാളായി പൂജിക്കുന്നു. അലസനായ ഈ ഭീക്ഷു എന്നോട് ഒരു വാക്കും പറയുന്നില്ലല്ലോ.' ഇപ്രകാരം ചിന്തിച്ച് ദേവലൻ കുടവുമെടുത്ത് മഹോദധിയിലേക്ക് ആകാശമാർഗ്ഗേണ പോയി. ധാർമ്മികനായ ദേവലൻ സരിൽപ്പതിയായ സമുദ്രത്തിൽ ചെല്ലുമ്പോൾ ജൈഗീഷവ്യനെ കണ്ടു. ഉടനെ അത്ഭുതപ്പെട്ട് ദേവലൻ ചിന്തിച്ചു: 'ഈ ഭിക്ഷു എങ്ങനെ ഇവിടെയെത്തി? ഞാനെത്തുന്നതിന്നുമുമ്പേ എങ്ങനെ ഇവിടെയെത്തി കുളിക്കുവാൻ സാധിച്ചു? അവൻ കടലിൽ കുളിച്ച് വിധിപോലെ ജീവിക്കുന്നുവല്ലോ.' ജപാദികളൊക്കെ കഴിഞ്ഞ് ദേവലൻ ജലംനിറച്ച് കുടവുമെടുത്ത് ആശ്രമത്തിലെത്തി. ആശ്രമത്തിൽ കടക്കുമ്പോൾ ആ മുനി അവിടെയിരിക്കുന്ന ജൈഗീഷവ്യനെ കണ്ടു. ജൈഗീഷവ്യൻ അപ്പോഴും ദേവലനോട് ഒന്നും മിണ്ടിയില്ല. ഒരു മരമുട്ടിപോലെ അവൻ ആശ്രമത്തിലിരിക്കുകയാണ്. ആ സാഗരസമാനൻ സാഗരസ്നാതനായി ആശ്രമത്തിൽ ദേവലൻ എത്തുന്നതിന്നുമുമ്പേ തന്നെ എത്തിയിരിക്കുന്നു! ഇതുകണ്ട് അസിതനായ ദേവലൻ ജൈഗീഷവ്യന്റെ തപസ്സിദ്ധി കണ്ട് ഹേ ജനമേജയാ, ചിന്തിച്ചു: 'ഞാൻ സമുദ്രത്തിൽ കണ്ട ഇവൻ എങ്ങനെ ആശ്രമത്തിലെത്തി.' ഇപ്രകാരം ഓർത്ത് മന്ത്രപരാഗനായ മുനീന്ദ്രൻ ആശ്രമം വിട്ട് ആകാശത്തേക്കുയർന്നു ജൈഗീഷവ്യനെ ഒന്നു പരീക്ഷിക്കുവാൻ തീർച്ചയാക്കി. സമാഹിതാംബരചരസിദ്ധരെ അവൻ കണ്ടു. അപ്പോഴുണ്ട് അവിടെ സിദ്ധന്മാർ ജൈഗീഷവ്യനെ പൂജിക്കുന്നു. വാശിയോടെ വീണ്ടും ഉത്സാഹിയും, ദൃഢവ്രതനുമായ ജൈഗീഷവ്യൻ വാനിലേക്കു പോകുന്നത് ദേവലൻ കണ്ടു. പിന്നെ അവിടെനിന്ന് പിതൃലോകത്തേക്കു പോകുന്നതും, പിതൃലോകംവിട്ട് യാമ്യലോകത്തേക്ക് പോകുന്നതും, അവിടെനിന്ന് സോമലോകത്തേക്കു പോകുന്നതും കണ്ടു. ഏകാന്തയാജിയായ അദ്ദേഹം ലോകംതോറും പോകുന്നതും കണ്ടു. അവിടംവിട്ട് അഗ്നിഹോത്രലോകത്തേക്കുയർന്നു. പിന്നെ ദർശപൗർണ്ണമാസയാജിപദത്തിൽ പോകുന്നുത കണ്ടു. അവിടം വിട്ട് പശുയാജികളുടെ ദേവപൂജിതമായ ലോകത്തേക്കു പോകുന്നതും കണ്ടു. ചാതുർമ്മാസ്യം പലവിധം ജയിക്കുന്ന മുനിമാരുടെ സ്ഥാനത്തിൽപ്പോകുന്നതും, അഗ്നിഷ്ടോമപദത്തിൽ അഗ്നിഷ്ടുതംകൊണ്ടു യജിക്കുന്ന മുനിമാരുടെ ശ്രേഷ്ഠസ്ഥാനത്തിൽപ്പോകുന്നതും ദേവലൻ കണ്ടു. വാജപേയക്രതുവും, സുവർണ്ണകവും ചെയ്യുന്ന യോഗ്യരുടെ ലോകങ്ങളിലും മുനിയെ കണ്ടു. രാജസൂയം കഴിക്കുന്നവരും, പുണ്ഡരീകം ജയിക്കുന്നവരുമായവരുടെ ലോകങ്ങളിൽ ജൈഗീഷവ്യനെ കണ്ടു. അശ്വമേധക്രതുവും, നരമേധവും ചെയ്യുന്ന നരശ്രേഷ്ഠന്മാരുടെ ലോകത്തും മുനിയെ കണ്ടു. ദുഷ്പ്രാപ്യമായ സർവ്വമേധവും, സൗത്രാമണിയും ചെയ്യുന്നവരുടെ ലോകത്തിലും ജൈഗീഷവ്യനെ ദേവലൻ കണ്ടു. മിത്രാവരുണലോകത്തിലും, ആദിത്യന്മാരുടെ പദത്തിലും, സാലോക്യം പ്രാപിച്ച അവനെ അസിതൻ അപ്പോൾ കണ്ടു. വസുരുദ്രന്മാരുടേയും, ബൃഹസ്പതിയുടേയും നികേതനം കടന്നിട്ടും അസിതൻ അദ്ദേഹത്തെ കണ്ടു. രശ്മിലോകങ്ങളിലും ബ്രഹ്മസത്രിലോകങ്ങളിലും ജൈഗീഷവ്യൻ പോകുന്നതായി അസിതൻ കണ്ടു. വേറെ മൂന്നു ലോകത്തിലും തേജസ്സാൽ പോകുന്നതും പതിവ്രതാലോകമെത്തുന്നതും അവൻ കണ്ടു. വീണ്ടും അസിതൻ ജൈഗീഷ്യമുനിയെ യോഗമാണ് മറന്നതായും കണ്ടു. ദേവലൻ ജൈഗീഷവ്യന്റെ പ്രഭാവം, സുവ്രതത്ത്വം, നിശ്ചലയായ യോഗസിദ്ധി, എന്നിവയെപ്പറ്റി ചിന്തിച്ചു. ദേവലൻ ബ്രഹ്മസത്രികളോടു ചോദിച്ചു. ലോകം പൂകുന്ന സാധുസിദ്ധന്മാരോടു തൊഴുതു ചോദിച്ചു: ഓജസ്സേറുന്ന ജൈഗീഷവ്യനെ ഞാൻ കാണുന്നില്ല. അദ്ദേഹം എവിടെയാണെന്നു കേൾക്കുവാൻ എനിക്കു കൗതുകമുണ്ട്."

സിദ്ധന്മാർ പറഞ്ഞു: "ഹേ ദൃഢവ്രതനായ ദേവലാ, ഞങ്ങൾ പറയുന്ന വാസ്തവം നീ കേൾക്കുക! ജൈഗീഷവ്യൻ ശാശ്വതമായ ബ്രഹ്മലോകത്തിൽ എത്തിയിരിക്കുന്നു.

വൈശമ്പായനൻ പറഞ്ഞു: ബ്രഹ്മസത്രികളായ ആ വിരന്മാർ പറഞ്ഞതുകേട്ട് ദേവലൻ വേഗം ഉയർന്നു, ഉടനെ ഉയരാൻ കഴിയാതെ വീണു. അപ്പോൾ ദേവലനോട് ആ സിദ്ധന്മാർ

പറഞ്ഞു: ഹേ ദേവലാ, അങ്ങയ്ക്ക് ജൈഗീഷവ്യൻ ഗമിച്ച ലോകത്തിലെത്തുവാൻ, ബ്രഹ്മലോകത്തിലെത്തുവാൻ കഴികയില്ല' ആ സിദ്ധന്മാർ പറഞ്ഞ വാക്കുകേട്ട് ദേവലൻ ക്രമത്തിൽ ആ ലോകമൊക്കെ വിട്ട് കീഴോട്ടിറങ്ങി. പതംഗനെപ്പോലെ തന്റെ പുണ്യാശ്രമത്തിലെത്തി. ആശ്രമത്തിൽ കടക്കുമ്പോൾ അവിടെയുണ്ട് ജൈഗീഷവ്യൻ ഇരിക്കുന്നു! അപ്പോൾ ധർമ്മമെഴുന്ന ബുദ്ധിയോടെ ജൈഗീഷവ്യന്റെ യോഗതപശ്ശക്തി കണ്ട് ദേവലൻ ചിന്തിച്ചു. അവൻ ആ മാഹാത്മാവായ ജൈഗീഷവ്യനോട് വിനയത്തോടെ കുമ്പിട്ട് തൊഴുതു പറഞ്ഞു: ഭഗവാനേ, മോക്ഷമാർഗ്ഗം ഉപദേശിച്ചാലും! ഞാനതു കേൾക്കുവാൻ ആഗ്രഹിക്കുന്നു!' അവന്റെ വാക്കുകേട്ട് അവൻതന്നെ മൗനം ഭഞ്ജിച്ച് യോഗത്തിന്റെ വിധിയും കാര്യാകാര്യങ്ങളും ശാസ്ത്രരീതിയിൽ ഉപദേശിച്ചു. ദേവലൻ സന്ന്യാസം സ്വീകരിച്ചു. ഭൂതങ്ങളും പിതൃക്കളും ഇതുകണ്ടു കരഞ്ഞു: ആരുണ്ടിനി ഞങ്ങൾക്കു ഭാഗം തരാൻ?'

പത്തുദിക്കിലുംനിന്നു കേഴുന്ന ഭൂതങ്ങളുടെ സങ്കടംകേട്ട് ദേവലൻ മോക്ഷം വിടുവാൻ വിചാരിച്ചു. അപ്പോൾ ഹേ ഭരതഷർഭാ! പൂജ്യപുണ്യൗഷധികളും ശുദ്ധിയേറുന്ന ഫലമൂലങ്ങളും കരയുവാൻ തുടങ്ങി: 'ഇനിയും ദുഷ്ടനായ ദേവലൻ നമ്മെ അറുക്കുമല്ലോ! സർവ്വഭൂതാഭയും നല്കീട്ടും അതിനെ അവൻ നോക്കുന്നതില്ലല്ലോ!'

ഇതു കേട്ട്, പിന്നെ മുനിമുഖ്യനായ ദേവലൻ ചിന്തിച്ചു: 'മോക്ഷവും ഗാർഹസ്ഥ്യവും എന്നീ രണ്ടിൽ ഏതിന്നാണ് അധികം ശ്രേയസ്സ്?' ഇത് ഉള്ളിൽ ചിന്തിച്ചു കണക്കാക്കി ദേവലൻ ഗാർഹസ്ഥ്യധർമ്മംവിട്ട് മോക്ഷധർമ്മം സ്വീകരിച്ചു. ഇപ്രകാരം ഓരോന്നു ചിന്തിച്ച് ദേവലൻ തീർച്ചപ്പെടുത്തി പരയായ സിദ്ധിയും യോഗവും നേടി. ബൃഹസ്പതിതുടങ്ങിയ ദേവന്മാർ വന്ന് ജൈഗീഷവ്യനേയും അവന്റെ തപസ്സിനേയുംകുറിച്ച് വാഴ്ത്തിപ്പറഞ്ഞു. അപ്പോൾ നാരദൻ ദേവകളെ കണ്ടു. 'ജൈഗീഷവ്യന്നു തപസ്സില്ല' എന്നു ദേവകൾ പറഞ്ഞപ്പോൾ നാരദൻ അവരോടു പറഞ്ഞു: 'അതല്ല, ജൈഗീഷവനെ വാഴ്ത്തുന്നവർ ഇതിലും മേലെയല്ലെന്നു ധരിക്കണം. രണ്ടുപേരും പ്രഭാവംകൊണ്ടു തുല്യരാണ്.' ഈ മഹാത്മാവിന്റെ തപഃതേജോയോഗങ്ങൾ അപ്രകാരമാണ്. അതുപോലെതന്നേയാണ് അസിതനായ ദേവലന്റേയും. ഇതാണ് ആ രണ്ടു മഹാത്മാക്കളുടേയും നികേതനമായ ആദിത്യതീർത്ഥം.

അവിടെ ആചമിച്ച് ബലൻ ദ്വിജന്മാർക്കു ധനം നല്കി. വലിയ ധർമ്മം വളരെ അനുഷ്ഠിച്ചു. പിന്നെ സോമതീർത്ഥത്തിലേക്കു പോയി.'

**51. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** - വൈശമ്പായനൻ പറഞ്ഞു: "ഹേ ഭാരതാ! അവിടെ വെച്ചാണ് ചന്ദ്രൻ രാജസൂയം ചെയ്തത്. അവിടെവെച്ചു മഹാഘോരമായ ഒരു യുദ്ധമുണ്ടായി. അതിൽവെച്ചാണ് താരകാസുരനെ വധിച്ചത്. അവിടെ ആ ചന്ദ്രതീർത്ഥത്തിൽ ആചമിച്ച് ബലൻ വളരെ ദാനങ്ങൾ ചെയ്തു. പിന്നീട് ആ ധാർമ്മികൻ സാരസ്വതമുനിയുടെ ആശ്രമത്തിൽച്ചെന്നു. അവിടെവെച്ചാണ് പണ്ടു പന്ത്രണ്ടുവർഷം മഴയില്ലാതിരുന്ന കാലത്ത് വിപ്രരെ വേദങ്ങൾ സാരസ്വതമഹർഷി പഠിപ്പിച്ചത്."

ജനമേജയൻ പറഞ്ഞു: "പന്ത്രണ്ടു വർഷത്തെ അനാവൃഷ്ടി ഉണ്ടായ കാലത്ത് എങ്ങനെ സാരസ്വതമുനി ഋഷീന്ദ്രന്മാരെ പഠിപ്പിച്ചു?"

വൈശമ്പായനൻ പറഞ്ഞു: "പണ്ട് ധീമാനായ ദധീചൻ എന്ന് ഒരു മുനി ഉണ്ടായിരുന്നു. അദ്ദേഹം പ്രസിദ്ധനായ ഒരു ബ്രഹ്മചാരിയും ജിതേന്ദ്രിയനുമായിരുന്നു. അവന്റെ തപസ്സിനെ ഇന്ദ്രൻ എപ്പോഴും ഭയപ്പെട്ടുകൊണ്ടിരുന്നു. അവനെ പല പ്രലോഭനങ്ങൾകൊണ്ടും മോഹിപ്പിക്കുവാൻ കഴിഞ്ഞില്ല. അങ്ങനെ അവനെ മോഹിപ്പിക്കുവാൻ ശക്രൻ അലംബുസ എന്ന അപ്സരസുന്ദരിയെ പറഞ്ഞുവിട്ടു. സരസ്വതിയിൽ ആ മാന്യൻ ദേവതർപ്പണംചെയ്യുന്ന സമയംനോക്കി ആ ദേവസുന്ദരി മുനിയുടെ സമീപത്തിൽ ചെന്നുനിന്നു. മുനി കണ്ണുതുറന്നുനോക്കിയപ്പോൾ ദിവ്യയായ സുരസുന്ദരിയെക്കണ്ടു ഉടനെ ആ ഭാവിതാത്മാവായ മുനിക്കു രേതസ്സ് പുറപ്പെട്ടു. രേതസ്സ് സരസ്വതീജലത്തിൽ വീണു. ആ നദി അതു കൈക്കൊണ്ടു. ദിവ്യന്മാരുടെ രേതസ്സു നശിക്കയില്ലല്ലോ. കുക്ഷിക്കുള്ളിൽ ആ മഹാനദി പുത്രാർത്ഥമായി ഗർഭം ധരിച്ചു. യഥാസമയം ആ നദി ഒരു പുത്രനെ പ്രസവിച്ചു. പുത്രനെ നദി മുനിയുടെ പാർശ്വത്തിൽ കൊണ്ടുചെന്നു. ആ മുനിശ്രേഷ്ഠനെ, മുനിസംസത്തിൽ ഇരിക്കുന്ന ആ നദി കണ്ട്, പുത്രനെ മഹർഷിക്കു നൽകി പറഞ്ഞു: 'ഹേ! മഹർഷേ! ഇവൻ അങ്ങയുടെ പുത്രനാണ്! ഭവാനിൽ ഭക്തികൊണ്ട് ഞാൻ ഗർഭത്തിൽ ധരിച്ചവനാണ് ഇവൻ. മുമ്പ് അലംബുസയെക്കണ്ട് ഭവാന്റെ ശുക്ലം പതിച്ചത് ഓർമ്മയുണ്ടോ? ഭവാനിൽ ഭക്തികൊണ്ട് ഞാൻ അത് കുക്ഷിയിൽ ധരിച്ചു. ഭവാന്റെ രേതസ്സ് നശിക്കരുതെന്നു ഞാൻ വിചാരിച്ചു. ഞാൻ നൽകുന്ന അനിന്ദ്യനായ ഈ കുമാരനെ ഭവാൻ വാങ്ങിച്ചുകൊള്ളുക' നദി പറഞ്ഞതു കേട്ട് മുനി അത്ഭുതാനന്ദത്തോടെ പുത്രനെ ഏറ്റുവാങ്ങി ഏറ്റവും പ്രീതനായി സ്വപുത്രനെ ആ ദ്വിജോത്തമൻ മൂർദ്ധാവിൽ ഘ്രാണിച്ചു. ഏറെനേരം പുത്രനെ തഴുകി. മഹർഷി സസന്തോഷം സരസ്വതിയെ നോക്കി അവൾക്ക് വരം നല്കി. 'പിതൃലോകത്തിൽ ദേവഗന്ധർവ്വാപ്സരസ്ത്രീഗണങ്ങൾ ഹേ സുഭഗേ, നിന്റെ ജലം കൊണ്ടു തർപ്പിച്ചാൽ തൃപ്തരാകും,' എന്നു പറഞ്ഞു. ആ മഹാനദിയെ അവൻ വാക്കുകൊണ്ടു സ്തുതിച്ചു. 'ഹേ മഹാഭാഗേ, സരസ്വതീ, നീ ബ്രഹ്മസരസ്സിൽനിന്നുത്ഭവിച്ചു. മുനീന്ദ്രന്മാർ നിന്നെ അറിയുന്നു. പ്രിയദർശനേ എന്നിൽ പ്രീതി എപ്പോഴും ചെയ്യുന്നവളാണ് നീ. നിന്റെ വിശ്വഭാവനനായ പുത്രൻ നിന്റെ പേരുകൊണ്ട് 'സാരസ്വതൻ' എന്ന് പ്രസിദ്ധനാകും. പുണ്യമേറുന്ന എല്ലാ പുഴകളെക്കാൾ നീ പ്രസിദ്ധയാകും.' അവൻ ഇപ്രകാരം പുകഴ്ത്തി സരസ്വതിയെ വരദാനംകൊണ്ട് അനുഗ്രഹിച്ചു വിട്ടു. വരം വാങ്ങി സരസ്വതി പുത്രനേയുംകൊണ്ട് രസത്തോടെ പോന്നു. ഇതിന്നിടയിൽ ദേവദാനവയുദ്ധത്തിൽ ഇന്ദ്രൻ ആയുധം തേടി മൂന്നു ലോകവും ചുറ്റി. ഇന്ദ്രൻ അസുരനിഗ്രഹത്തിന്നു പറ്റിയ ആയുധം കണ്ടെത്തിയില്ല. വാസവൻ ദേവകളോടു പറഞ്ഞു: 'എന്നെക്കൊണ്ട് ദൈത്യരെക്കൊല്ലുവാൻ സാദ്ധ്യമല്ല. ദധീചിയുടെ അസ്ഥിയല്ലാതെ മറ്റൊരു ആയുധവും അതിന്നു കെല്പുള്ളതായി ഞാൻ കാണുന്നില്ല. അതുകൊണ്ട് ദധീചിയോടു നിങ്ങൾ ചെന്ന് അസ്ഥി ഇരക്കുക. അതു ലഭിച്ചാൽ ഞാൻ ശത്രുക്കളെ ഹനിക്കാം.'

ദേവകൾ വിഷമിച്ചു ചെന്നു മുനിയോടു അസ്ഥി യാചിച്ചു. അവൻ പ്രാണത്യാഗംചെയ്ത് അസ്ഥി നല്കി. ദേവകളുടെ ഇഷ്ടം സാധിച്ച അവൻ അക്ഷയമായ ലോകം പ്രാപിച്ചു.

അവന്റെ അസ്ഥി കൈയിലെടുത്ത് ഇന്ദ്രൻ ഹർഷംപൂണ്ടു. അതുകൊണ്ട് പല ദിവ്യായുധങ്ങളും നിർമ്മിച്ചു. വജ്രങ്ങൾ ചക്രങ്ങൾ, ഗദ, കനമുള്ള ദണ്ഡികൾ എന്നിവയെല്ലാം ഇന്ദ്രൻ നിർമ്മിച്ചു. ഭൃഗുമഹർഷിയുടെ തീവ്രമായ തപസ്സുകൊണ്ട് ഉണ്ടായവനാണ് ദധീചിമഹർഷി. പ്രജാപതിയുടെ മകനായ ഭൃഗുവിന്റെ പുത്രനായിരുന്നു ദധീചി. വിശ്വഭാവനനും, തേജസ്വിയും, മഹാകായനുമായ അവൻ ലോകസത്തായ വിശിഷ്ടവസ്തുക്കളുടെ സാരാംശംകൊണ്ട് സൃഷ്ടിക്കപ്പെട്ടവനാണ്. അവൻ പർവ്വതരാജനെപ്പോലെ കനപ്പെട്ട് ഉയർന്ന മാഹാത്മ്യമുള്ള പ്രഭുവായി. ഇവന്റെ തേജസ്സുകൊണ്ട് ഇന്ദ്രൻ എപ്പോഴും മനസ്സമാധാനമില്ലാത്തവനായിത്തീർന്നിരുന്നു.

ഭഗവാൻ ഇന്ദ്രൻ അവന്റെ അസ്ഥികൊണ്ടു നിർമ്മിച്ച വജ്രം കൈയിലെടുത്ത് മന്ത്രംജപിച്ച് ബ്രഹ്മതേജോമയമാക്കി പ്രയോഗിച്ച് ആർത്തു. തൊണ്ണൂറ്റൊമ്പത് ദൈത്യന്മാരെ കൊന്നു. പിന്നെ ഭയങ്കരതരമായ ഒരു കാലമണഞ്ഞപ്പോൾ പന്ത്രണ്ടുകൊല്ലം അനാവൃഷ്ടിയുണ്ടായി. പന്ത്രണ്ടുവർഷത്തെ അനാവൃഷ്ടിയിൽ കൊറ്റിന്നു മാർഗ്ഗമില്ലാതെ മഹർഷിമാർ വിശന്നുഴന്നു. ദിക്കുവിട്ട് ഓടുന്ന അവരെക്കണ്ട് സാരസ്വതമുനിയും പോകുവാൻ വിചാ

രിച്ചു. അപ്പോൾ അവനോടു സരസ്വതി പറഞ്ഞു: 'ഉണ്ണീ, നീ പോകേണ്ട. നിനക്ക് എന്നും ആഹാരം ഞാൻ തരാം. നല്ല മത്സ്യങ്ങളെ ഞാൻ തരാം. ഇവിടെ പാർത്തുകൊള്ളുക!' എന്നു നദി പറഞ്ഞതുകേട്ട് അവൻ പിതൃദേവഗണങ്ങളെ തർപ്പിച്ച് ആഹാരം നല്കി അവിടെ വസിച്ചു. പിന്നീട് അനാവൃഷ്ടി നീങ്ങിയപ്പോൾ മഹർഷിമാർ സ്വാദ്ധ്യായത്തിന്നായി തമ്മിൽ ചോദ്യം തുടങ്ങി. വിശന്ന് ഓടി വലഞ്ഞ അവർ വേദമൊക്കെ മറന്നു. തടികിട്ടിയിട്ടുവേണ്ടേ വേദത്തെ ഓർക്കാൻ. എല്ലാവർക്കും ഓർമ്മക്കേടു തന്നെ! തികച്ചും ഓർമ്മയുളളതായി ആരുമുണ്ടായില്ല. അതിൽവെച്ച് ഒരു മുനി സാരസ്വതന്റെ അരികെ ചെന്നു. മനസ്സിരുത്തി സ്വാദ്ധ്യായംചെയ്ത് ആ മുനി ഇരിക്കുന്നതു കണ്ടു. അതു കണ്ട് മുനിമാർ പോയി അവരോടു പറഞ്ഞു: 'ദേവാഭനായി വിജ്ഞനായ സാരസ്വതൻ മനസ്സിരുത്തി സ്വാദ്ധ്യായംചെയ്ത് ഇരിക്കുന്നു. ഇതു കേട്ടു മഹർഷികൾ സാരസ്വതന്റെ സമീപത്തെത്തി, സാരസ്വതനോട് തങ്ങൾക്ക് അദ്ധ്യാപനംചെയ്യേണമെന്നാവശ്യപ്പെട്ടു. ഇതുകേട്ട് മുനി പറഞ്ഞു. 'ഹേ! മുനിമാരേ, നിങ്ങൾ വിധിപ്രകാരം എന്റെ ശിഷ്യരാകുവിൻ.' ഇതു കേട്ടപ്പോൾ മുനികൾ ചോദിച്ചു. 'ഉണ്ണീ! നീ ബാലനല്ലെ!' ഇതു കേട്ട് അവൻ മുനികളോടു പറഞ്ഞു: 'എന്റെ ധർമ്മം കെട്ടുപോകരുത്. അധർമ്മത്താൽ ഓതുന്നവനും, അധർമ്മത്താൽ കേൾക്കുന്നവനും, ഇങ്ങനെ രണ്ടുകൂട്ടരും ക്ഷയിക്കും. എന്നുതന്നെയല്ല, ഉടനെ വൈരികളുമായിത്തീരും, പ്രായക്കൂടുതൽകൊണ്ടും, നരയാലും, വിത്തത്താലും, ബന്ധുക്കളാലും മുനികൾ ധർമ്മിഷ്ഠന്മാരാകുന്നില്ല ധർമ്മം അനുഷ്ഠിച്ചേ ആവുകയുള്ളൂ. വേദജ്ഞൻ മാത്രമേ നമ്മളിൽ ഉത്തമനാകുന്നുള്ളൂ. വേദം അറിയാത്തവൻ ഉത്തമനാകയില്ല.' അവന്റെ വാക്കുകേട്ട് 'അതു ശരിയായ അഭിപ്രായമാണ്' എന്നു മുനിമാർ സമ്മതിച്ചു. അറുപതിനായിരം മുനിമാർ അവന്റെ ശിഷ്യരായി അവന്റെ അടുത്തു പാർത്ത് വേദാദ്ധ്യയനം ചെയ്തു. അവൻ വിധിപോലെ അവരെ പഠിപ്പിച്ചു. ആ ശിഷ്യർ ഓരോപിടിദർഭപ്പുല്ലു കൊണ്ടുവന്നു വിരിച്ച് അതിൽ ഇരുന്നാണ് ആ ബാലനായ ഋഷി പഠിപ്പിച്ചത്.

ഇവിടേയും രോഹിണേയൻ ചെന്നു തീർത്ഥാടനംചെയ്ത ദാനങ്ങൾ നല്കി. പിന്നെ വൃദ്ധകന്യാലയത്തിലേക്കു പോയി.

**52. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം** – ജനമേജയൻ പറഞ്ഞു: "പണ്ട് കന്യക വലിയ തപസ്സിൽ പ്രവേശിച്ചത് എങ്ങനെ? എന്തിന്നുവേണ്ടി തപസ്സു ചെയ്തു? എന്ത് നിയമത്താലായിരുന്നു? ദുഷ്കരമായ അത് ഭവാൻ പറഞ്ഞല്ലോ. മുഴുവൻ വിസ്തരിച്ച് പറയുക. തപസ്സിൽ അവൾ വാണ കഥ കേൾക്കാൻ ആഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "പണ്ട് മഹാവീര്യവാനായി പ്രസിദ്ധനായി കുണിഗർഗ്ഗൻ എന്ന ഒരു ഋഷിയുണ്ടായിരുന്നു. അവൻ വലിയ തപസ്സുചെയ്തു. തപസ്സുകൊണ്ട് സുന്ദരിയായ ഒരു പുത്രിയെ സൃഷ്ടിച്ചു. അവളെക്കണ്ട് കുണിഗർഗ്ഗൻ സന്തോഷിച്ചു. അങ്ങനെ കുറേക്കഴിഞ്ഞ് കുണിഗർഗ്ഗൻ ദേഹംവെടിഞ്ഞ് സ്വർഗ്ഗംപ്രാപിക്കുകയുംചെയ്തു.

സുഭ്രൂവും, കല്യാണിയും, പുണ്ഡരീകാക്ഷിയുമായ അവൾ ആശ്രമംതീർത്ത് അതിൽ ഉഗ്രമായ തപസ്സോടുകൂടി വസിച്ചു. ഉപവാസമനുഷ്ഠിച്ചും, ദേവപിതൃപൂജകൾ ചെയ്തും, അവൾ കഠിനമായ തപസ്സുകെയ്ത് പല നാളുകൾ കഴിച്ചു അവൾ അച്ഛൻ കാണിച്ചു കൊടുത്തവരിൽ ആരേയും ഭർത്താവാക്കാൻ ഇച്ഛിച്ചില്ല. ഉഗ്രതപസ്സുകൊണ്ട് ദേഹം പീഡിപ്പിച്ച അവൾ തനിക്കൊത്ത ഭർത്താവിനെ കണ്ടില്ല. പിതൃദേവാർച്ചനംചെയ്ത് വിജനമായ കാട്ടിൽ വസിച്ച് തപോവൃത്തി പൂണ്ട് അവൾക്ക് കൃതകൃത്യതയുണ്ടായി. അങ്ങനെ വാർദ്ധക്യത്തോടടുത്ത്, തപസ്സാൽ അവൾ ഏറ്റവും കൃശയായി. അടിയോരോന്നും എടുത്തുവെക്കുവാൻ ശക്തിയില്ലാതായപ്പോൾ അവൾ പരലോകം പൂകുവാൻ മനസ്സിൽ ഉറച്ചു. ദേഹംവിടുവാൻ നോക്കുന്ന അവളുടെ മുമ്പിൽ നാരദമഹർഷി പ്രത്യക്ഷനായി പറഞ്ഞു: 'എടോ കന്യേ, സംസ്കാരം നേടാത്ത നിനക്ക് ഹേ! അനഘേ! ഏതാണു പരലോകം? മഹാവ്രതേ! ദേവലോകത്ത് ഇപ്രകാരമാണു ഞാൻ കേട്ടിട്ടുള്ളത്. ശ്രേഷ്ഠമായ കാര്യം നിർവ്വഹിച്ചുവേണം തപസ്സു ചെയ്യുവാൻ.' നാരദന്റെ വാക്കുകേട്ട് അവൾ പറഞ്ഞു: 'മഹർഷേ, എന്നെ വേൾക്കുന്ന ആൾക്ക് ഞാൻ എന്റെതപസ്സിൽ പകുതി നല്കാം.' ഇതു കേട്ട് ഒരു മഹർഷി, ഗാലവന്റെ പുത്രൻ, സമ്മതിച്ച് അവളെ പാണിഗ്രഹംചെയ്തു. 'പ്രാക്ശൃംഗവാൻ' എന്നാണ് ആ ഋഷിയുടെ പേര്. അയാൾ ഇപ്രകാരം ഒരു കരാറുംചെയ്തു. കരാറുപ്രകാരം ഞാനിപ്പോൾ നിന്റെ കൈപിടിക്കുന്നു! ഒരു രാവ് ഞാൻ നിന്നോടൊത്തു പാർക്കാം. അത്രമാത്രം! അപ്രകാരം ഏറ്റുപറഞ്ഞ് അന്നവൾ കൈകൊടുത്തു. ശാസ്ത്രവിധിപ്രകാരം അഗ്ന്യാഹുതി കഴിച്ചു. പാണിഗ്രഹണംചെയ്ത് അവളെ ഗാലവനന്ദനൻ വേട്ടു. അവൾ അന്നുരാത്രി തരുണീമണിയായി; അതിസുന്ദരിയായി. ദിവ്യാഭരണങ്ങൾ ദേഹത്തിൽ അലങ്കരിച്ച്, ദിവ്യവസ്ത്രം ധരിച്ച്, ദിവ്യമാല്യാനുലേപനംചെയ്ത് വിളങ്ങി. ശ്രീയാൽ ജ്വലിക്കുന്ന അവളെക്കണ്ട് ഗാലവപുത്രൻ അഭിനന്ദിച്ചു. മനോഹരിയായ ഒരു യുവതിയായിരിക്കുന്ന അവൾ ഒരുരാത്രി അവനോടു കൂടി വസിച്ചു. പുലരാറായപ്പോൾ, പൂങ്കോഴി കൂകിയപ്പോൾ, അവൾ മഹർഷിയോടു പറഞ്ഞു. 'ഹേ, തപസ്വിശ്രേഷ്ഠാ! ഹേ, വിപ്രർഷേ! ഭവാൻ ചെയ്തകരാറുപ്രകാരം ഞാൻ പാർത്തു. ഭദ്രം! ഭവാന് സ്വസ്തി ഭവിക്കട്ടെ! ഞാനിതാ പോകുന്നു!' സമ്മതംകേട്ട് വീണ്ടും പറഞ്ഞു: 'ഈ തീർത്ഥത്തിൽവന്ന് ഒരു രാവ് ആരു ദേവതർപ്പണംചെയ്ത് പാർക്കുന്നുവോ, അവൻ അമ്പത്തെട്ടു വർഷം മുറയ്ക്കു ബ്രഹ്മചര്യം സ്വീകരിച്ചവന്റെ ഫലം നേടും.' എന്നുപറഞ്ഞ് ആ സാധ്വി ശരീരംവെടിഞ്ഞ് സ്വർഗ്ഗംപ്രാപിച്ചു. ഋഷി അവളുടെ നിസ്തുല്യമായ അഴകെഴുന്ന ആകാരവും, മധുരമായ വാക്കും, പെരുമാറ്റവും ഓർത്തു ദുഃഖിതനായിത്തീർന്നു. കരാറുപോലെ പണിപ്പെട്ട അവളുടെ പകുതി തപസ്സുംനേടി. ആത്മസംസ്കാരം നേടിയ അവൾ ഗതിപൂകി. അവളെ ഓർത്തു ദുഃഖിച്ച് അവനും അവൾ പോയ മാർഗ്ഗത്തെ പിൻതുടർന്ന് ഗതി നേടി.

മഹത്തായ 'വൃദ്ധകന്യാചരിതം' ഹേ ജനമേജയ, ഞാൻ ഭവാനോടു പറഞ്ഞു. അപ്രകാരം ബ്രഹ്മചര്യവും, ശുഭമായ സ്വർഗ്ഗയാത്രയും ഞാൻ ഭവാനോട് പറഞ്ഞു. ഇവിടെവെച്ചാണ് ഹലായുധൻ ശല്യവധവൃത്താന്തം കേട്ടത്. അവിടെ വിപ്രന്മാർക്ക് ദാനങ്ങൾ കൊടുത്തു പോരിൽ പാണ്ഡവർ കൊന്ന ശല്യനെപ്പറ്റി ദുഃഖിച്ചു. സമന്തപഞ്ചകദ്വാരം വിട്ടിറങ്ങി ബലരാമൻ കുരുക്ഷേത്രഫലം മുനിമാരോടു ചോദിച്ചു. യദുശ്രേഷ്ഠൻ കുരുക്ഷേത്രഫലം ചോദിക്കുകയാൽ അവനോട് ആ മാഹത്മാക്കൾ എല്ലാം ശരിക്ക് പറഞ്ഞുകൊടുത്തു."

**53. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം (കുരുക്ഷേത്രകഥനം)** – ഋഷികൾ പറഞ്ഞു: "ഹേ രാമാ! പ്രജാപതിയുടെ ഉത്തരവേദിയാണ് സമന്തപഞ്ചകം. ദേവന്മാർ അതിൽവെച്ച് പ്രധാനമായ യജ്ഞം യജിച്ചു. മഹാത്മാവും, അതിബുദ്ധിമാനും, ആ രാജർഷിമുഖ്യനുമായ കുരു പണ്ട് അതിൽ വളരെ വർഷം കൃഷിചെയ്തു. അതുകൊണ്ട് കുരുക്ഷേത്രം എന്ന് പേരുണ്ടായി."

രാമൻ പറഞ്ഞു: "ഈ ക്ഷേത്രത്തിൽ മഹാത്മാവായ കുരു എന്താണ് കൃഷിചെയ്തത്? അത് പറഞ്ഞുകേൾക്കുവാൻ എനിക്ക് ഏറെ ആഗ്രഹമുണ്ട്."

ഋഷികൾ പറഞ്ഞു: "മുമ്പ് ഉത്സാഹത്തോടെ കുരു കർഷിക്കുമ്പോൾ വാനിൽനിന്ന് ഇന്ദ്രൻ അതിന്റെ കാരണം ചോദിച്ചു."

ഇന്ദ്രൻ പറഞ്ഞു: 'ഹേ മന്നവാ, ഭവാൻ പ്രധാനമായി പ്രയത്നപ്പെട്ട് ചെയ്യുന്നതെന്താണ്. ഭവാൻ എന്തിന് ഈ ഊഴി കർഷിക്കുന്നു? ഭവാന്റെ ആഗ്രഹമെന്താണ്? ഇതുകേട്ട് കുരു പറഞ്ഞു, 'ഹേ, ശതക്രതോ, ഈ ക്ഷേത്രത്തിൽ മരിക്കുന്ന പുരുഷന്മാർ പാപമറ്റ പുണ്യലോകം പ്രാപിക്കണം. ഇതുകേട്ട് ഇന്ദ്രൻ ചിരിച്ച് വാനിലേക്കുതന്നെ പോയി. രാജർഷി ഒട്ടും താൻ

ചെയ്യുന്ന പ്രയത്നത്തിൽ വെറുക്കാതെതന്നെ ഭൂമി കർഷിച്ചു പിന്നേയും ഇന്ദ്രൻ അവനോട് ആ ചോദ്യംതന്നെ ചോദിച്ചു. അപ്പോഴും കുരു മുമ്പത്തെ മറുപടിതന്നെ പറഞ്ഞു. അപ്പോഴും ഇന്ദ്രൻ ആദ്യത്തെമാതിരിതന്നെ ചിരിച്ച് വാനിലേക്കു പോയി. ഈ ചോദ്യവും, ഉത്തരവും, പരിഹാസവും പലവട്ടം ആവർത്തിച്ചു. കുരു ഏകാഗ്രചിത്തനായി ഉഗ്രതപസ്സോടെ ഭൂമി കർഷിക്കുന്നതുകണ്ട് ഇന്ദ്രൻ ദേവകളോട് രാജർഷിയുടെ കാംക്ഷിതം പറഞ്ഞു ഇതുകേട്ട് ദേവകൾ ഇന്ദ്രനോട് പറഞ്ഞു: 'രാജർഷിക്ക് വരം നല്കി പറ്റുമെങ്കിൽ പിൻതിരിപ്പിക്കുക. അവിടെച്ചെന്ന് ചാകുന്ന മർത്ത്യന്മാർ വാനിലെത്തുന്നതായാൽ, നമ്മൾക്ക് യജ്ഞം ചെയ്യാതെ, ഭാഗം ലഭിക്കയില്ല.' ശക്രൻ ഉടനെ ചെന്ന് രാജർഷിയോടു പറഞ്ഞു: ഹേ രാജാവേ, ഖേദിക്കേണ്ട. ഞാൻ പറയുന്നത് നീ ചെയ്യുക. ആഹാരം ഇല്ലാതെ അവിടെ ദേഹംവെടിയുന്ന മനുഷ്യരും, നന്നായി പോരിൽ മരിച്ചവരും, തിര്യക്ഗതികളും സ്വർഗ്ഗഭാക്കുകളായി ഭവിക്കും. ഹേ, രാജർഷേ! ഭവാൻ അടുങ്ങുക! 'എന്നാൽ അപ്രകാരമാകട്ടെ!' എന്നു രാജാവ് ഇന്ദ്രനോട് പറഞ്ഞു. അങ്ങനെ രാജാവിനെ സമ്മതിപ്പിച്ച് ഇന്ദ്രൻ മടങ്ങി. ഇപ്രകാരമാണ് കുരുവിന്റെ കൃഷി. ഇവിടെ പ്രാണത്യാഗം ചെയ്തവർക്ക് പുണ്യം ശക്രനും, ബ്രഹ്മാദിദേവകളും, പുണ്യരാജർഷിപ്രമുഖന്മാരും കല്പിച്ചു. ഇതിലും വലിയ പുണ്യസ്ഥാനം ലോകത്തിൽ കിട്ടുകയില്ല. ഇതിൽ പരമമായ ധർമ്മംചെയ്യുന്ന മനുഷ്യർ ദേഹം ത്യജിച്ച് ഏവരും ബ്രഹ്മലോകത്തെ പ്രാപിക്കും. പുണ്യം നേടുന്ന മന്നവന്മാരും, ദാനംചെയ്യുന്നവരും, അത് ആയിരമിരട്ടിയായി അനുഭവിക്കും. ശുഭം കാംക്ഷിച്ചുകൊണ്ട് ഇവിടെ നിത്യം പാർക്കുന്ന മനുഷ്യർ യമന്റെ നാട് ഒരിക്കലും പോയി കാണുകയില്ല. മഹാക്രതുക്കൾ അവിടെ ചെയ്യുന്ന രാജാക്കൾ ഭൂമി നില്ക്കുന്ന കാലത്തോളം സ്വർഗ്ഗത്തിൽ പാർക്കും. എന്നുതന്നെയല്ല ശക്രൻ ഒരു ഗാഥ അവിടെവെച്ചു പാടി. കുരുക്ഷേത്രത്തെപ്പാറ്റിയുള്ള ആ പാട്ട് ഹലായുധാ, നീ കേൾക്കുക:

'കുരുക്ഷേത്രത്തിങ്കൽനിന്ന്
കാറ്റിലെത്തുന്ന പാംസുവും
കൊലപാതകിയെപ്പോലും
പരസൽഗതി കേറ്റിടും.'

സുരാഗ്ര്യന്മാരും ബ്രാഹ്മണമുഖ്യന്മാരും മന്നവാഗ്ര്യന്മാരും മഹാമഖംചെയ്ത്, ദേഹം ത്യജിച്ച്, സൽഗതി പ്രാപിച്ചു. ഈ കുരുക്ഷേത്ര സമന്തപഞ്ചകം പ്രജാപതിയുടെ ഉത്തരവേദിയാണ്. ശിവവും മഹാപുണ്യവും സുരന്മാർക്കു സുസമ്മതവുമായ ഈ കുരുക്ഷേത്രത്തിൽ, പോരിൽ മരിച്ചവരൊക്കെ അക്ഷയമായ പുണ്യഗതി പ്രാപിക്കുന്നു.' എന്ന് ശക്രൻ കുരുക്ഷേത്രത്തിന്റെ മഹോദയം പറഞ്ഞു. അതൊക്കെ ബ്രഹ്മാവും ജിഷ്ണവും മഹേശ്വരനും സമ്മതിച്ചു."

**54. ബലദേവതീർത്ഥയാത്ര - സാരസ്വതോപാഖ്യാനം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ സാത്വതൻ കുരുക്ഷേത്രം ചെന്നുകണ്ട് ദാനംചെയ്തു. അവിടെ മഹാദിവ്യാശ്രമത്തിൽ ചെന്നു. ഇരിപ്പ്, മാവ്, പേരാൽ, അരയാൽ, ആവൽ, മരുത്, പിലാശ് ഇവ ഇടചേർന്ന, പുണ്യലക്ഷണമുള്ള ആശ്രമം കണ്ട് മുനിമാരോടു ഹലായുധൻ ചോദിച്ചു: 'ഹേ മുനിമാരേ! ഇത് ആരുടെ ആശ്രമമാണ്?' ആ മഹാത്മാക്കൾ ഹലിയോടു പറഞ്ഞു: 'ഹേ രാമാ! ഞങ്ങൾ പറയാം, ഭവാൻ കേൾക്കുക. ഇതിൽ ഇരുന്നാണ് പണ്ട് മഹാവിഷ്ണു തപസ്സുചെയ്തത്. ഇവിടെവെച്ചാണ് ഭഗവാൻ മഹായജ്ഞങ്ങൾ ചെയ്തത്. കൗമാരബ്രഹ്മചാരിണിയായ ബ്രാഹ്മണി ഇവിടെയാണ് സിദ്ധയായത്. തപസ്സിദ്ധയായ അവൾ സ്വർഗ്ഗം പൂകിയത് ഇവിടെവെച്ചാണ്.

ഹേ രാജാവേ, ശാണ്ഡില്യന്റെ നന്ദിനിയായി ഒരു ശ്രീമതി ഉണ്ടായി. ബ്രഹ്മചാരിണിയായി അവൾ വ്രതമനുഷ്ഠിച്ചു. സ്ത്രീകൾക്കസാദ്ധ്യമായ ഘോരതപസ്സ് അവൾ ചെയ്തു. അവൾ ദേവന്മാരേയും ബ്രാഹ്മണരേയും പൂജിച്ച് സ്വർഗ്ഗംപ്രാപിച്ചു.'

മുനികളുടെ വാക്കുകൾകേട്ട് യദുനന്ദനൻ ആ ആശ്രമം പൂകി ഹിമവൽപാർശ്വത്തിലുള്ള മുനികളെ കൂപ്പി. സന്ധ്യാകർമ്മങ്ങൾ കഴിച്ച് അച്യുതൻ മലകയറി. ഒട്ടുദൂരം ബലരാമൻ കുന്നു കയറിച്ചെന്നു. പുണ്യമേറുന്ന മുഖ്യതീർത്ഥം കണ്ട് അത്ഭുതപ്പെട്ടു. സരസ്വതീപ്രഭവമായ പ്ലക്ഷപ്രസ്രവണം കണ്ടു. പിന്നെ 'കാരവപനം' എന്ന മുഖ്യതീർത്ഥം കണ്ടു. ഹലായുധൻ അവിടെ ദാനം ചെയ്തു. പുണ്യശീതയും സ്വച്ഛശുചിയുമായ സലിലത്തിൽ കുളിച്ചു. പിതൃദേവകളെ ആ രണദുർമ്മദൻ തർപ്പിച്ചു. ഒരു രാവ് യതിമാരോടും ബ്രാഹ്മണരോടുംകൂടി പാർത്തു. പിന്നെ മിത്രാവരുണാശ്രമത്തിലെത്തി. ഇന്ദ്രൻ, അര്യമാ, അഗ്നികൾ ഇവർ ഇവിടെ മുമ്പ് പ്രീതിപൂണ്ടിട്ടുണ്ട്. പിന്നെ രാമൻ ആ ദേശംവിട്ട് കാരവവനത്തിലും കാളിന്ദിയിലും പോയി കുളിച്ചു. സിദ്ധമാമുനിമാരോടു കൂടിച്ചേർന്ന് ഇരുന്നു. അവരിൽനിന്ന് യദുനന്ദനൻ പുണ്യകഥകൾ കേട്ടു. അപ്രകാരം അവർ ഇരിക്കുമ്പോൾ രാമൻ വാണരുളുന്ന ആ പ്രദേശത്തേക്ക് ജടാഭാരം കെട്ടി, സ്വർണ്ണചീരനായി, പൊന്നിൻദണ്ഡേന്തി, കൈയിൽ കമണ്ഡലുവെടുത്ത്, കച്ഛപീ വീണയേന്തി തപോധനനായ ഒരു മഹാ ദേവർഷി എഴുന്നള്ളി. ആട്ടത്തിലും പാട്ടിലും ദക്ഷനും ദേവബ്രാഹ്മണപൂജിതനും, കലഹമുണ്ടാക്കുന്നവനും, കലഹപ്രിയനുമായ നാരദനായിരുന്നു ആ മഹർഷി. ഉടനെ ബലഭദ്രൻ എഴുന്നേറ്റ് അവനെ പൂജിച്ചു. ദേവർഷിയോട് നടന്ന കുരുവാർത്തകൾ ചോദിച്ചു. ധർമ്മവിത്തമനായ നാരദൻ അവനോട് കുരുക്കളുടെ മഹാക്ഷയത്തെക്കുറിച്ചു നടന്ന വിധമൊക്കെ പറഞ്ഞു: ഇതുകേട്ട് രൗഹിണേയൻ ദീനസ്വരത്തോടെ നാരദനോടു പറഞ്ഞു ആ ക്ഷേത്രം എങ്ങനെയായി? അവിടെ രാജാക്കന്മാർ ആരൊക്കെ അവസാനിച്ചു? ഈ പറഞ്ഞതൊക്കെ ഞാൻ മുമ്പേ കേട്ടിരിക്കുന്നു തപോധനാ! വിസ്തരിച്ചു കേൾക്കാൻ ഞാനാഗ്രഹിക്കുന്നു.'

നാരദൻ പറഞ്ഞു: 'മുമ്പേതന്നെ ഭീഷ്മൻ വീണു. ദ്രോണനും സിന്ധുരാജാവും ചത്തു. കർണ്ണനും തന്റെ മക്കളും പിന്നെ മരിച്ചു. യൂപധ്വജനും മദ്രരാജാവും മരിച്ചു. ഇവരും മറ്റു പലരും മഹാബലങ്ങളും അതാതിടം കൗരവന്റെ ജയത്തിന്നു വേണ്ടി പ്രണൻ കളഞ്ഞു. മറ്റനവധി രാജാക്കളും മരിച്ചു. അതിൽ ചാകാത്തോരെ ഞാൻ പറയാം. ധാർത്തരാഷ്ട്രബലത്തിൽ രണദുർമ്മദരായ മൂന്നുപേർ ശേഷിച്ചു, കൃപനും കൃതവർമ്മാവും ദ്രോണപുത്രനും. ആ മഹാരഥന്മാരും പത്തു ദിക്കിലേക്കും നില്ക്കക്കള്ളിയില്ലാതെ പേടിച്ചു പാഞ്ഞോടിക്കളഞ്ഞു. ദുര്യോധനനാകട്ടെ, ശല്യൻ മരിച്ചപ്പോൾ, കൃപാദികൾ പാഞ്ഞോടിയപ്പോൾ, ദ്വൈപായനഹ്രദത്തിൽപ്പോയി ദുഃഖത്തോടെ മുങ്ങി. സ്തംഭിപ്പിച്ച ജലത്തിൽ കിടക്കുന്ന അവനെ ഉഗ്രവാക്കാൽ കൃഷ്ണനോടൊത്ത് പാർത്ഥൻ ആർത്തിപ്പെടുത്തി. ഹേ രാമാ, ചുറ്റും കൂടി വാക്കുകൊണ്ടു കുത്തിയപ്പോൾ സഹിക്കവയ്യാതെ അവൻ ഗദ കൈയിലെടുത്ത് ഹ്രദംവിട്ടു പുറത്തുവന്നു. ആ വീരൻ ഇപ്പോൾ ഭീമനോടു പൊരുതുവാനേറ്റു നില്ക്കുകയാണ്. അവർ തമ്മിൽ ഘോരവും ദാരുണവുമായ യുദ്ധമുണ്ടാകും. കൗതുകമുണ്ടെങ്കിൽ യുദ്ധം പോയി കാണാം വൈകരുത്. വേണമെങ്കിൽ ശിഷ്യരുടെ ഘോരമായ യുദ്ധം കാണുക!' നാരദന്റെ വാക്കുകേട്ട് വിപ്രന്മാരെയൊക്കെയും സൽക്കരിച്ചയച്ചു. അനുയായികളോട് ദ്വാരകയിലേക്കു പൊയ്ക്കൊള്ളുവാൻ പറഞ്ഞു വിട്ടു.

ശുഭമായ പ്ലക്ഷപ്രസ്രവണക്കുന്നിറങ്ങി രാമൻ തീർത്ഥഫലത്തെ കേട്ട്, വലിയ പ്രീതിയോടെ വിപ്രസന്നിധിയിൽ ഇപ്രകാരം ശ്ലോകം ചൊല്ലി:

'സരസ്വതിയിലെപ്പാർപ്പിന്നൊക്കുന്ന രസമെങ്ങുവാൻ!
ഗുണമെങ്ങും ലഭിക്കുന്നില്ലിതിലേറെയൊരേടവും
സരസ്വതിയിൽ മുങ്ങുന്നോർ നരകത്തിൽ പതിച്ചിടാ
പുണ്യയാകും നദികളിൽ സരസ്വതി സുഖാഢ്യയാം.'

പിന്നെ വീണ്ടും പ്രീതിയോടുകൂടി സരസ്വതിയെ നോക്കി ഹയങ്ങൾ പൂട്ടിയ ശുഭ്രരഥത്തിൽക്കയറി. വേഗത്തിലോടുന്ന

തേരിൽക്കയറി ആ യദുപുംഗവൻ തുടരുവാൻപോകുന്ന ശിഷ്യരുടെ യുദ്ധത്തെ കാണുവാൻ രഥം ഓടിച്ചു.

**55. ഗദായുദ്ധാരംഭം** – വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ തുമുലമായ യുദ്ധം നടന്നു, ജനമേജയാ! ഇതു കേട്ട് ധൃതരാഷ്ട്രൻ ദുഃഖിച്ച് ഇപ്രകാരം പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "അടുത്ത് രാമനെ ഗദായുദ്ധത്തിന്റെ തുടർച്ചയിൽ കണ്ടതിന്നുശേഷം എന്റെ മകൻ ഭീമനോട് ഏതുമാതിരിയാണേറ്റത്, സഞ്ജയ?"

സഞ്ജയൻ പറഞ്ഞു: "രാമസാന്നിദ്ധ്യമേറ്റ് നിന്റെ പുത്രനായ സുയോധനൻ പോരിന്നു തയ്യാറായി. ആ വീര്യവാൻ ഹൃഷ്ടനായി.

യുധിഷ്ഠിരൻ ലാംഗലിയെക്കണ്ട് എതിരേറ്റ്, ഏറ്റവും പ്രതിയോടുകൂടി യഥാവിധി പൂജിച്ച്, ആസനം നല്കി കുശലം ചോദിച്ചു. അപ്പോൾ രാമൻ ധർമ്മത്തോടൊത്തു മധുരമായും ശൂരർക്കു ഹിതമായുമിരിക്കുന്ന വാക്കുകൾ പറഞ്ഞു: 'ഹേ രാജസത്തമാ! മഹർഷിമാർ പറഞ്ഞിട്ട് യുദ്ധവൃത്താന്തം ഞാനറിഞ്ഞു. കുരുക്ഷേത്രം ഏറ്റവും പുണ്യവും പാവനവും സ്വർഗ്ഗസാധനവുമാണ്. ദേവർഷികളും ആര്യബ്രാഹ്മണമുഖ്യരും അർച്ചിക്കുന്നു. അവിടെ പൊരുതി ദേഹം ത്യജിക്കുന്നത് ഏവരോ, അവർക്ക് ഇന്ദ്രനുമായി സ്വർഗ്ഗത്തിൽ ശാശ്വതമായി വസിക്കാം. നമുക്ക് വേഗം സമന്തപഞ്ചകത്തേക്കു പോകാം. സ്വർഗ്ഗത്തിൽപ്പോലും പ്രസിദ്ധിയുളളതാണത്. പ്രജാപതിയുടെ ഉത്തരവേദിയാണത്. ത്രൈലോക്യത്തിൽ ശാശ്വതമായ ആ പുണ്യസ്ഥലത്ത് പോരിലേറ്റു മരിച്ചാൽ സ്വർഗ്ഗം ശാശ്വതമായി ലഭിക്കും." യുധിഷ്ഠിരൻ, അതു ശരിയാണെന്നു പറഞ്ഞു. വീരനായ പ്രഭു സമന്തപഞ്ചകത്തേക്ക് നേരെ യാത്രയായി.

ഉടനെ ദുര്യോധനരാജാവ് തന്റെ വലിയ ഗദയെടുത്ത്, കാലത്താൽ അമർഷിയായ ആ ദ്യുതിമാൻ, പാണ്ഡവനോടുകൂടി നടന്നു. ആ സഹോദരന്മാർ ഒന്നിച്ചു നടന്നുപോകുന്നതു കണ്ടപ്പോൾ, ചട്ടയിട്ട അവർ നടന്നുപോകുമ്പോൾ, ആകാശത്തുനിന്നു ദേവന്മാർ 'നന്ന്, നന്ന്, കൊള്ളാം, കൊള്ളാം' എന്നു പറഞ്ഞു വാഴ്ത്തി. കച്ചവടക്കാരും, കാണികളും അവരൊന്നിച്ചു നടന്നു പോകുന്നതു കണ്ട് ഏറ്റം ഹൃഷ്ടരായി. പാണ്ഡവന്മാരോടുകൂടി കുരുരാജാവായ നിന്റെ പുത്രൻ മത്തഹസ്തീന്ദ്രനടയോടെ ഘനത്തിൽ നടന്നുപോയി. ഉടനെ ശംഖനാദത്താലും, ഭേരീരവത്താലും, ശൂരസിംഹാരവത്താലും ദിക്കുകളൊക്കെ മാറ്റൊലിക്കൊണ്ടു. പടിഞ്ഞാട്ടുനോക്കി നിന്റെ പുത്രൻ ഉദ്ദേശിച്ച ദിക്കിൽ ചെന്നിട്ട് അവർ ചുഴന്നു. ദിക്കുകളൊക്കെ നിറഞ്ഞു. സരസ്വതിക്ക് തെക്കായി ഉത്തമമായ മറ്റൊരു തീർത്ഥമുണ്ട്. ഉറച്ച നിലമുള്ള ആ ദിക്കിൽ അവർ പോരിന്നൊരുങ്ങി. ഭീമൻ വലിയമൊട്ടുള്ള ഗദയേന്തി ചട്ടയിട്ട് വായുദേവന്നു സദൃശമായ രൂപംപൂണ്ടു. ഹേ രാജാവേ, തലക്കെട്ടുവെച്ച്, പൊൻചട്ടയണിഞ്ഞ്, നിന്റെ പുത്രൻ പൊന്മലപോലെ ശോഭിച്ചു. ചിറിനക്കി ക്രോധദൃഷ്ടിയോടെ വീർപ്പുവിട്ട് ദുര്യോധനരാജാവ് ഭീമനെനോക്കി ഗജത്തെ ഗജമെന്നപോലെ വിളിച്ചു. കാരിരുമ്പായ ഗദയുമായി വീര്യവാനായ ഭീമസേനനും ഹേ രാജാവേ, കാട്ടിൽ സിംഹത്തെ സിംഹം എന്നപോലെ വിളിച്ചു. ഗദ കൈയിലെടുത്ത ആ ദുര്യോധനഭീമന്മാർ കൊടുമുടിയേന്തുന്ന മലകൾപോലെ പോരിൽ വിളങ്ങി. രണ്ടുപേരും യുദ്ധത്തിൽ ക്രുദ്ധരും, രണ്ടുപേരും ഭീമവിക്രമന്മാരുമാണ്. ഗദായുദ്ധത്തിൽ രണ്ടുപേരും ബലഭദ്രന്റെ ശിഷ്യരാണ്. യമന്നും, വരുണന്നും, ശക്രന്നും ഒത്ത മഹാകർമ്മം ചെയ്യുന്നവരാണ് രണ്ടുപേരും. രാമന്നും, വാസുദേവന്നും, വൈശ്രവണന്നും, മധുകൈടഭന്മാർക്കും ഒത്തവരാണവർ. സുന്ദോപസുന്ദസദൃശകർമ്മാക്കളാണ്. രാമരാവണന്മാർക്കും, ബാലിസുഗ്രീവന്മാർക്കും, കാലമൃത്യുമാർക്കും അവർ തുല്യരാണ്. തമ്മിൽ പാഞ്ഞേറ്റ് എതിർക്കുവാനുറച്ച് പിടിയാനമൂലം ശരൽക്കാലത്തു മദംകൊണ്ട് ഗർവ്വു കൂടിയ മത്തഹസ്തികൾപോലെ, ക്രോധവിഷം കക്കുന്ന പാമ്പുകൾപോലെ, അന്യോന്യം വാശിപൂണ്ടു നോക്കിക്കാണുന്ന ആ രണ്ടുപേരും ഭരതശ്രേഷ്ഠന്മാരും, വിക്രമികളും, സിംഹംപോലെ ദുർദ്ധർഷരും, ഗദായുദ്ധത്തിൽ പരന്തപന്മാരുമാണ്. വിജയത്തിന്ന് കാംക്ഷിച്ചുകൊണ്ടുനില്ക്കുന്ന അവർ 'നഖദംഷ്ട്രായുധക്രൂരവ്യാഘ്രങ്ങൾ' പോലെ ദുസ്സഹന്മാരുമാണ്. ലോകം മുടിക്കുവാൻ ഇളകുന്ന കടൽപോലെ ദുസ്തരന്മാരാണ്. ലോഹിതാഭാംഗരായി ക്രോധംകൊണ്ടു പ്രതപിക്കുന്ന മഹാരഥന്മാരുമാണ്. കീഴുംമേലും കാറ്റടിച്ച് ഏല്ക്കുന്ന രണ്ടു കാർമ്മേഘം വർഷകാലത്തു ഗർജ്ജിച്ച് വികടംചെയ്യുന്നവിധം ആ മഹാത്മാക്കൾ ജ്വലിച്ചു. ആ കുരുശ്രേഷ്ഠന്മാർ കാലസൂര്യനെപ്പോലെ വിളങ്ങി. പോരിൽ ഏല്ക്കുന്ന വ്യാഘ്രപോലേയും, ഗർജ്ജിക്കുന്ന കാറുപോലെയും, ആ മഹാശ്രേഷ്ഠന്മാർ പ്രളയകാല സൂര്യൻപോലെ കാണപ്പെട്ടു. ചൊടിച്ചേല്ക്കുന്ന വ്യാഘ്രത്തെപ്പോലെ, ഗർജ്ജിക്കുന്ന കാറുകൾപോലെ ആ മഹാബാഹുക്കൾ സിംഹകേസരി സന്നിഭരായി ഹർഷിച്ചു ചൊടിച്ച ആനകൾപോലെ, കത്തുന്ന അഗ്നികൾപോലെ, ആ മഹാത്മാക്കൾ, ശൃംഗമുള്ള പർവ്വതങ്ങൾപോലെ കാണപ്പെട്ടു. ചൊടിച്ച്, ചുണ്ടുകൾ വിറച്ച് അന്യോന്യം നോക്കുന്ന അവർ ഗദയെടുത്ത് അടുത്തേറ്റു.

രണ്ടുപേരും പ്രഹൃഷ്ടന്മാരാണ്. രണ്ടുപേരും സുസമ്മതന്മാരാണ്. ഹ്രേഷിക്കുന്ന അശ്വങ്ങൾപോലേയും, ചീറ്റുന്ന ആനകൾപോലേയും, ഗർജ്ജിക്കുന്ന കാളകൾപോലേയും, ബലോന്മത്തരായ അസുരന്മാർപോലേയും ആ നരോത്തമർ ശോഭിച്ചു.

യോഗ്യനായ കൃഷ്ണനും വീര്യവാനായ രാമനുംകൂടി നില്ക്കുന്ന രംഗത്തിൽ യോഗ്യരായ കേകയപാഞ്ചാലസൃഞ്ജയന്മാർ ചുറ്റും നില്ക്കുമ്പോൾ 'ഇതാ ഞാനും ഭീമനുമായി രണം തുടങ്ങുകയായി' എന്നു ദുര്യോധനൻ അഹങ്കാരത്തോടെ യുധിഷ്ഠിരനോടു പറഞ്ഞു. ദുര്യോധനൻ തുടർന്നു. 'ഹേ, വീരന്മാരെ, ഈ നരേന്ദ്രരുമൊന്നിച്ച് അടുത്തിരുന്നു നിങ്ങൾ ഇതു കാണുവിൻ.'

ദുര്യോധനന്റെ വാക്കുകേട്ട് അവർ അപ്രകാരം ചെയ്തു. പിന്നെ അടുത്തിരുന്ന രാജമണ്ഡലം സൂര്യനെ ചൂഴുന്ന കുണ്ഡലംപോലെ ശോഭിച്ചു. അവർക്കിടയിലായി കൃഷ്ണഭ്രാതാവായ രാമൻ പൂജിതനായി ഇരുന്നു. അദ്ദേഹം നീലവസ്ത്രനായി വെളുത്ത ശരീരകാന്തിയോടെ നീലാകാശത്തിൽ നക്ഷത്രങ്ങൾ ചൂഴുന്ന ചന്ദ്രനെപ്പോലെ ശോഭിച്ചു. ദുസ്സഹന്മാരും, ഗദാധരന്മാരുമായ അവർ ഉഗ്രമായ വാക്കുകൾകൊണ്ടു തമ്മിൽ കുത്തിക്കൊണ്ടുനിന്നു. അന്യോന്യം അപ്രിയങ്ങൾ പറഞ്ഞ് ആ കുരുസത്തമന്മാർ പോരിൽ വൃത്രശക്രന്മാർപോലെ നോക്കിനിന്നു.

**56. ഗദായുദ്ധാരംഭം** – വൈശമ്പായനൻ പറഞ്ഞു: "ജനമേജയാ, പിന്നെ തുമുലമായ വാഗ്യുദ്ധം നടന്നു. അതിൽ ദുഃഖിച്ച് ധൃതരാഷ്ട്രൻ ഇപ്രകാരം പറഞ്ഞു.

ധൃതരാഷ്ട്രൻ പറഞ്ഞു: "മനുഷ്യത്വം മോശംതന്നെ. അതിന്റെ നില ഇങ്ങനെയാണല്ലോ! ഹേ അനഘാശയാ! പതിനൊന്നക്ഷൗഹിണിയുടെ നാഥനായ എന്റെ ഉണ്ണി, മന്നവന്മാർക്കൊക്കെ ആജ്ഞനല്കി, ഈ ഭൂലോകമൊക്കെ ഭുജിച്ച വീരൻ പോരിൽ ഗദയുമേന്തി ഊക്കിൽ കാൽനടയ്ക്കല്ലേ പോയത്? കഷ്ടം! ലോകത്തിന്റെ നാഥനായി വാണ അവൻ അനാഥനെപ്പോലെ ഗദയുമെടുത്ത് നടന്നുപോകുന്നു! വിധിയുടെ മഹത്വമല്ലാതെ എന്താണിത്? അയ്യോ കഷ്ടം! എന്റെ ഉണ്ണി മഹാദുഃഖം നേടി സഞ്ജയാ! എന്നു പറഞ്ഞ് ദുഃഖാർത്തനായ ധൃതരാഷ്ട്രൻ മിണ്ടാതെയുരുന്നു.

സഞ്ജയൻ പറഞ്ഞു: "മേഘാരവത്തോടെ ആ വീര്യവാൻ ഹർഷത്താൽ ചീറുന്ന കാളപോലെ കുന്തീപുത്രനെ പോരിന്നു വിളിച്ചു. മഹാത്മാവായ കൗരവരാജാവ് ഭീമനെ വിളിച്ചപ്പോൾ പലമട്ട് ദുർന്നിമിത്തങ്ങൾ ഉണ്ടായി. മുഴങ്ങുന്ന കാറ്റു വീശി. പൊടിവർഷം ഉണ്ടായി. ദിക്കൊക്കെ ഇരുട്ടുകൊണ്ടു മൂടി. ഇടിവെട്ടി. രോമഹർഷണമായവിധം തുമുലമായി ഇരമ്പി. ആകാശം പിളരുന്നവിധം കൊള്ളിമീൻ ചാടി. വാവിൻനാളല്ലാതെ സൂര്യൻ ഗ്രസിക്കപ്പെട്ടു. കാടും നാടും പെടുന്ന ഭൂമി കുലുങ്ങി. ചോരട ചരൽ

കോരിവിതറുന്നവിധം കൊടുങ്കാറ്റുണ്ടായി. മലകളുടെ കൊടുമുടികൾ പൊട്ടിവീണു. പലമാതിരി മൃഗങ്ങൾ പത്തുദിക്കിലും പാഞ്ഞണഞ്ഞു. ഘോരമായി വായിൽ തീ ആളുന്ന കുറുക്കന്മാർ ഓരിയിട്ടു. രോമാഞ്ചമഞ്ചുന്നവിധത്തിൽ പലമട്ട് ഇടിവെട്ടി. മൃഗങ്ങൾ എരിയുന്ന ദിക്കിൽ അശുഭങ്ങൾ കാണിച്ചു. കിണറ്റിൽ വെള്ളം പൊങ്ങി. അശരീരമായ ഉഗ്രശബ്ദങ്ങൾ കേട്ടു. ഇപ്രകാരം ദുർന്നിമിത്തംകണ്ട് വൃകോദരൻ ജ്യേഷ്ഠനായ യുധിഷ്ഠിരനോട് പറഞ്ഞു: 'ജ്യേഷ്ഠാ, മന്ദബുദ്ധിയായ ഇവൻ എന്നെ പോരിൽ വെല്ലുകയില്ല. ഏറെനാൾ ഉള്ളിൽവെച്ച ക്രോധം ഞാൻ ഇന്നു വീട്ടും. ഖാണ്ഡവത്തിൽ തീപോലെ ദുര്യോധനനെ ഞാൻ ചുടും. ഇന്ന് ഹേ പാണ്ഡവാ! നിന്റെ ഉള്ളിലുള്ള ശല്യം ഞാൻ പറിക്കും. ഗദകൊണ്ട് ഞാൻ ഈ കുരുനീചനെ കൊലചെയ്ത് ഇന്ന് നിന്നിൽ കീർത്തിമാല ചാർത്തും. ഈ പാപിയെക്കൊന്ന് ഇവന്റെ തല ഗദകൊണ്ട് നൂറാക്കിക്കീറും ഞാൻ. ഇവൻ ഇനി ഹസ്തിനപുരം കയറുകയില്ല. കിടക്കുമ്പോൾ പാമ്പിനെ വിടുക, ഉണ്ണുമ്പോൾ വിഷംതരിക, പ്രാണകോടിയിൽ തള്ളുക, അരക്കില്ലത്തിൽ ചുടുക, സഭയിൽ പരിഹസിക്കുക, സർവ്വസ്വവും, ഹരിക്കുക. ഒരാണ്ട് അജ്ഞാതവാസം, വനവാസം, ഈ ദുഃഖങ്ങൾക്കൊക്കെ അന്തം ഇന്നുവരുത്തും. ഒരു അഹസ്സുകൊണ്ട് ഇവനെ ഞാൻ കൊന്ന് എന്റെ കടം തീർക്കും. ദുർബ്ബുദ്ധിയായ ധാർത്തരാഷ്ട്രന്റെ ആയുസ്സും അതോടൊപ്പം അവസാനിപ്പിക്കും.

മാതാപിതാക്കന്മാരെ പോയി കാണലും, ദുർബുദ്ധിയായ കുരുരാജാവിന്റെ സൗഖ്യവും, വീണ്ടും സ്ത്രീകളെ ചെന്നുകാണലുമൊക്കെ ഇന്നു തീരും.

കുരുരാജാവായ ശന്തനുവിന്റെ കുലദൂഷണനാണ് ഇവൻ. ഇന്ന് പ്രാണനും, ശ്രീയും രാജ്യവുമൊക്കെ കൈവിട്ട് ഇവൻ മന്നിൽ വീണുകിടക്കുന്നത് കാണാം. മകനെ കൊന്നതായിക്കേട്ട് ധൃതരാഷ്ട്രൻ ശകുനിപ്പോരു കൊണ്ടുണ്ടായ ദുഷ്ടകർമ്മത്തെ ഓർക്കും.

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ് ഹേ രാജശാർദ്ദൂലാ, ആ വീര്യവാൻ വൃത്രാഹ്വാനംചെയ്ത ശക്രനെപ്പോലെ ഗദയേന്തി പോരിന്നുനിന്നു. ശൃംഗമുള്ള കൈലാസംപോലെ ഗദയേന്തി നില്ക്കുന്ന അവനെക്കണ്ട് ഭീമൻ വീണ്ടും ദുര്യോധനനോട് പറഞ്ഞു: 'ധൃതരാഷ്ട്രരാജാവിന്റേയും, നിന്റേയും, ആ വാരണാവതത്തിൽ ചെയ്ത ദുഷ്കർമ്മത്തെ നീ ഓർക്കുക! തീണ്ടാരിയായിരുന്ന കൃഷ്ണയെ സഭയിൽ ക്ലേശിപ്പിച്ചതും, ശകുനിയും, നീയുംകൂടി രാജാവിനെ ചൂതിൽ ചതിച്ചതും, നീ കാരണം ഞങ്ങൾ കാട്ടിൽ വലിയ ദുഃഖം സഹിച്ചതും, ജന്മാന്തരംപോലെ മത്സ്യപുരത്തിൽ പാർത്തതുമൊക്കെ ഞാൻ ഇന്ന് പോക്കുന്നതാണ്. ഹേ ദുർമ്മതെ, ഭാഗ്യത്താൽ നിന്നെ ഞാൻ കണ്ടെത്തി. ശിഖണ്ഡി വധിച്ച ഗാംഗേയൻ നീമൂലം ശരതല്പത്തിൽ കിടക്കുന്നു. ദ്രോണനും, കർണ്ണനും ശല്യനും വൈരാഗ്നിക്ക് ആദികർത്താവായ ശകുനിയും ചത്തു. പാഞ്ചാലീക്ലേശകരനായ പ്രാതികാമിയും ചത്തു. വിക്രാന്തയോധികളായ നിന്റെ തമ്പിമാരൊക്കെ ചത്തു. ഇവരും മറ്റു പലരും നീ മൂലം ചത്തു. നിന്നെ ഇപ്പോൾ ഞാൻ ഗദകൊണ്ട് കൊല്ലും; അതിന്ന് സംശയമില്ല'. എന്ന് ഉച്ചത്തിൽ പറയുന്ന ഭീമനോട് ഹേ രാജാവേ, 'പേടികൂടാതെ സത്യവിക്രമനായ നിന്റെ പുത്രൻ പറഞ്ഞു: 'ഹേ വൃകോദരാ! എന്തിനധികം പറയുന്നു! യുദ്ധം ചെയ്യുക! കുലാധമാ! ഇന്ന് നിന്റെ യുദ്ധശ്രദ്ധ അവസാനിപ്പിക്കും. ക്ഷുദ്രബുദ്ധേ, ദുര്യോധനൻ നിന്നെപ്പോലുള്ള ഒരുത്തനാൽ വെറുംവാക്കുകൊണ്ട് പ്രാകൃതനെപ്പോലെ ഭയപ്പെടുമെന്നു വിചാരിക്കേണ്ട. ഏറെക്കാലമായി നിന്നോടു ഗദായുദ്ധം ചെയ്യണമെന്നു കൊതിച്ചിരുന്നതാണ്. അതു ഇന്നു ദേവകൾ എനിക്കു സാധിപ്പിച്ചിരിക്കുന്നു. എന്തിനധികം പറഞ്ഞു പുലമ്പുന്നു. ഈ വാക്ക് കർമ്മംകൊണ്ടു സാധിക്കൂ ദുർമ്മതേ! വൈകരുത്.'

സഞ്ജയൻ പറഞ്ഞു: "അവന്റെ ആ വാക്കുകേട്ട് ഏവരും ബഹുമാനിച്ചു രാജാക്കളും, സോമകരും, അവിടെ കൂടിനില്ക്കുന്ന മറ്റുള്ളവരും ദുര്യോധനൻ പറഞ്ഞതുകേട്ട് ഹർഷാരവം മുഴക്കി ബഹുമാനിച്ചു. ദുര്യോധനൻ രോമാഞ്ചംകൊണ്ടു. ഉത്സാഹഭരിതനായി, ധൈര്യത്തോടെ അവൻ പോരിന്നു നിന്നു. രാജാക്കന്മാർ കൈകൊട്ടി ആർത്തപ്പോൾ ദുര്യോധനൻ ഹർഷത്തോടെ ഉറച്ചുനിന്നു. വമ്പുള്ളവനായ അവനെ വമ്പുള്ളവനായ പാണ്ഡവൻ ഊക്കോടെ എതിർത്തു.

അപ്പോൾ ആനകൾ ചീറുകയും, അശ്വങ്ങൾ ഹ്രേഷിക്കുകയും ചെയ്തു. ജയമോർക്കുന്ന പാണ്ഡവരുടെ ശസ്ത്രങ്ങൾ മിന്നിത്തിളങ്ങുകയുംചെയ്തു."

**57. ഗദായുദ്ധം** – സഞ്ജയൻ പറഞ്ഞു: "ഉടനെ ഭീമനെ അപ്രകാരം കണ്ട് ഉള്ളുവാടാതെ സുയോധനൻ ഊക്കിൽ അലറിപ്പാഞ്ഞടുത്തു. കൊമ്പുള്ള കാളകൾ എന്നവിധം അവർ തമ്മിൽ പാഞ്ഞേറ്റു. പ്രഹരങ്ങൾക്ക് ഉദ്യമിച്ചു. മഹാനിർഘാതഘോഷം ഉത്ഭവിച്ചു. രോമാഞ്ചമഞ്ചുന്ന ബഹളമായ പോര് അപ്പോൾ ഉണ്ടായി. ഇന്ദ്രപ്രഹ്ളാദർക്ക് തുല്യമായി തമ്മിൽ വെല്ലുവാൻ എതിർത്തപ്പോൾ ആരവം മുഴങ്ങി. ചോരയണിഞ്ഞ ആ വമ്പന്മാർ പൂത്ത പ്ലാശുകൾപോലെ കാണപ്പെട്ടു. അപ്രകാരം ദാരുണമായ ആ പെരുംപോര് മുതിർന്നപ്പോൾ മിന്നാമിനുങ്ങ് ചിതറുംപോലെ അഗ്നിസ്ഫുലിംഗം ആകാശത്തിൽ ചിതറിവിളങ്ങി. അപ്രകാരം സങ്കുലമായ ബഹളയുദ്ധം നടക്കുമ്പോൾ രണ്ടുപേരും തളർന്നു പോയി.

അവർ അല്പം ആശ്വസിച്ച് വീണ്ടും ഗദയെടുത്ത് തമ്മിൽ പ്രഹരിച്ചു. പിടിയാനമൂലം സ്പർദ്ധ വർദ്ധിച്ച രണ്ടു കൊമ്പന്മാരെപ്പോലെ അവർ വീണ്ടും ആശ്വസിച്ച് ഏറ്റുമുട്ടി. സമാനവീര്യരായ അവരുടെ ഗദായുദ്ധം കണ്ട് ദേവഗന്ധർവ്വദാനവന്മാർ അത്ഭുതപ്പെട്ടു. ഭീമദുര്യോധനന്മാരെ ഗദയേന്തിക്കണ്ട് സർവ്വഭൂതങ്ങൾക്കും വിജയത്തിൽ സംശയമുണ്ടായി. ഉടനെ വീണ്ടും ബലവാന്മാരായ ഭ്രാതാക്കൾ അടുത്ത് തമ്മിൽ പഴുതുനോക്കി പഴുതുണ്ടാക്കുവാനൊരുങ്ങി. കനത്ത് യമദണ്ഡംപോലെയും ഇന്ദ്രാശനിപോലെയും രൗദ്രസംഹാരികളായ ഗദകൾ കാണികൾ കണ്ടു. യുദ്ധത്തിൽ ഭീമസേനൻ ഗദ വീശുമ്പോൾ മുഹൂർത്തസമയം ഘോരവും തുമുലവുമായ ആരവമുണ്ടായി. ഊക്കേറുന്ന ഗദ ചുറ്റിക്കുന്ന വൈരിയായ പാണ്ഡുപുത്രനെക്കണ്ട് ധാർത്തരാഷ്ട്രൻ വിസ്മയപ്പെട്ടു. പല മാർഗ്ഗവും പല മണ്ഡലവും ചുറ്റുമ്പോൾ വീണ്ടും വൃകോദരൻ ശോഭിച്ചു. തമ്മിലെതിർത്ത് തമ്മിൽ കാത്തുനില്ക്കുന്ന അവർ തീറ്റിക്കേല്ക്കുന്ന മാർജ്ജാരന്മാർപോലെ വീണ്ടും മുറിവേല്പിച്ചു. ഭീമസേനൻ പലമാതിരി മാർഗ്ഗവും സഞ്ചരിച്ചു. പലമാതിരി മണ്ഡലങ്ങൾ, വിചിത്രമായ മണ്ഡലങ്ങൾ, കേറ്റം, പിൻമാറ്റം, വിചിത്രങ്ങളായ അസ്ത്രയന്ത്രങ്ങൾ, പലമാതിരി നില, പരിമോക്ഷം, പ്രഹരം, ഒഴിച്ചൽ, തടുക്കൽ, പിന്മാറ്റം, പിന്നോട്ടു ചുറ്റൽ, മുൻചുറ്റൽ, പിൻചാട്ടം, മുൻചാട്ടം, ഉപന്യസ്തം, അവന്യസ്തം ഇങ്ങനെ ഗദായുദ്ധവിശാരദരായ അവർ തമ്മിൽ ചോടുവെച്ചു പ്രഹരിച്ചു. ചുറ്റിയും, ഒഴിഞ്ഞും അവർ പ്രഹരിച്ചു. കളിച്ചുകൊണ്ട് അവർ മണ്ഡലങ്ങൾ ചരിച്ചു. പോർക്കളത്തിൽ ചുറ്റി. സമരക്കളി കാട്ടി പരസ്പരം ഗദകൾ കൊണ്ട് ഊക്കിൽ പ്രഹരിച്ചു. കൊമ്പുകൾകൊണ്ട് ആനകൾ പോലെ അവർ പാഞ്ഞേറ്റു. അവർ ചോരയിൽ കുളിച്ച് പ്രശോഭിച്ചു. തുറന്ന രംഗത്തിൽ അവർ ഭീഷണമായി പോരാടി. പകലിന്റെ അറുതിയായി. വൃത്രശക്രന്മാരെപ്പോലെ ഭയങ്കരമായി പോര് ചെയ്തു. ഗദാഹസ്തരായ അവർ പിന്നെ മണ്ഡലമേറി. വലത്തു മണ്ഡലം ധാർത്തരാഷ്ട്രൻ കയറി. ഇടത്തുമണ്ഡലത്തിൽ ഭീമൻ കയറി പോർക്കളത്തിൽ അപ്രകാരം ഭീമസേനൻ ചരിക്കുമ്പോൾ ദുര്യോധനൻ മഹാരാജാവേ! പാർശ്വഭാഗത്ത് അടിച്ചു. നിന്റെ പുത്രന്റെ അടിയേറ്റ ഭീമസേനൻ ആ തല്ലു വകവെക്കാതെ കനത്ത ഗദ വീശി. ഘോരമായ ഇന്ദ്രാശനിപോലെയും യമദണ്ഡുപോലെയുമുള്ള ഭീമന്റെ ഗദ ഉയരുന്നത് അവർ കണ്ടു. ഗദ വീശിവിടുന്ന ഭീമനെക്കണ്ട് ഘോരമായ ഗദയോങ്ങി താണു. നിന്റെ പുത്രന്റെ ഗദക്കാറ്റിന്റെ വേഗംകൊണ്ട് തുമുലമായ ശബ്ദമുണ്ടായി; തേജസ്സുമുണ്ടായി. പല മാർഗ്ഗങ്ങളും ചുറ്റി മണ്ഡല

ങ്ങൾ തിരിഞ്ഞ അവൻ വീണ്ടും ഭീമനേക്കാൾ ശോഭിച്ചു. ഭീമൻ ഊക്കൊക്കെ എടുത്തു വീശുന്ന ഗദ പുകയും, പൊരിയും, തീയും, ഘോരമായ ശബ്ദവും ഉതിർത്തു. ഭീമസേനൻ വീശുന്ന ഗദ കണ്ട് സുയോധനൻ കാരിരുമ്പായ ഗദ വീശി ശോഭിച്ചു. ആ വമ്പന്റെ ഗദാവായുവേഗം കണ്ട് പാണ്ഡവസോമകന്മാർക്ക് ഭയം കടന്നു. അടർക്കളത്തിൽ സമരക്കളികാട്ടി നടക്കുന്ന അവർ ഊക്കിൽ ഗദകളാൽ തമ്മിൽ പ്രഹരിച്ചു. കൊമ്പുകൾകൊണ്ട് ആനകൾപോലെ അവർ തമ്മിൽ പാഞ്ഞേറ്റു. ചോരയിൽ അവർ ആറാടി. ഇപ്രകാരം മറവുകൂടാതെ പോർ നടന്നു. പകലിന്റെ അറുതിയിൽ വൃത്രശക്രന്മാർപോലെ പോരാടി.

ഭീമൻ നില്ക്കുന്നതുകണ്ട് മഹാബലനായ നിന്റെ പുത്രൻ ചിത്രമാർഗ്ഗങ്ങൾചുറ്റി നേരെ പാഞ്ഞു. അവന്റെ ഊക്കുള്ള പൊന്നുകെട്ടിച്ച ഗദ മാരുതി തന്റെ ഗദകൊണ്ടടിച്ചു. അതുരണ്ടും കൂട്ടിമുട്ടി തീപ്പറന്നു. ഭയങ്കരമായി ഇരമ്പി. രണ്ടും വജ്രങ്ങൾത മ്മിൽ കൂട്ടിമുട്ടിയപോലെ കണ്ടു.

അപ്പോൾ ഭീമൻ വിടുന്ന ഊക്കുള്ള ഗദ ചെന്നുവീഴുമ്പോൾ ഭൂകമ്പമുണ്ടായി. കൗരവൻ പോരിൽ ഗദ തടുത്തത് പൊറുത്തില്ല. ഇടതു മണ്ഡലം ചുറ്റി പുറപ്പെട്ട അവൻ ഊക്കുള്ള ഗദകൊണ്ട് തലയ്ക്ക് ഭീമസേനനെ തല്ലിയത് കണക്കിലേറ്റുവെങ്കിലും ഹേ രാജാവേ, അവൻ കുലുങ്ങിയില്ല. അത് ഒരത്ഭുതമായി! ഈ ആശ്ചര്യംകണ്ട് സൈന്യമൊക്കെ അവനെ പുകഴ്ത്തി. പിന്നെ പൊൻകെട്ടുള്ള വലിയ ഗദ ദുര്യോധനന്റെമേൽ വിട്ടു. ആ തല്ല് കൂസൽകൂടാതെ ലാഘവത്താൽ ദുര്യോധനൻ പാഴിലാക്കിയതിൽ വിസ്മയം ഒന്നുകൂടി മൂത്തു. ഭീമൻ വിട്ട് പാഴിലായി ഭൂമിയിൽ കൊണ്ട ഗദാഘാതം ഭൂചലനമുണ്ടാക്കി. വീണ്ടും കൗശികമാർഗ്ഗങ്ങളെടുത്ത് അവൻ കുതിച്ചു. ഗദ വീഴുന്നതു കണ്ട് ഭീമനെ വഞ്ചിച്ചു. വഞ്ചിച്ച ആ ഭീമസേനനെ പിന്നെ ഗദകൊണ്ടു നെഞ്ചുനോക്കി പ്രഹരിച്ചു. ഗദാഘാതംകൊണ്ട് മോഹമിയന്ന ഭീമൻ നിന്റെ പുത്രന്റെ തല്ലേറ്റ് എന്തുചെയ്യണമെന്നറിയാത്തവനായി. അവൻ അങ്ങനെയായപ്പോൾ രാജാവേ! സോമകപാണ്ഡവന്മാർ സങ്കല്പംകെട്ട് ഹർഷമില്ലാത്തവരായി. അവൻ പ്രഹരമേറ്റ ആനപോലെ ചൊടിച്ച് ആന ആനയുടെ നേർക്കെന്നപോലെ പാഞ്ഞു. ഉടനെ ഊക്കോടെ ഭീമൻ നിന്റെ പുത്രനെ കാട്ടാന സിംഹത്തെ എന്നവിധം പാഞ്ഞെതിർത്തു. ഗദാപ്രഹാരചതുരനായ നരേന്ദ്രനോടടുത്ത് ഉടനെ ഭീമൻ ഗദവീശി. പാർശ്വഭാഗത്ത് ഭീമൻ ദുര്യോധനനെ കണക്കിന് ഒരടി അടിച്ചു. ആ കുരുപ്രവരൻ മന്നിൽ മുട്ടുകുത്തി വീണപ്പോൾ സൃഞ്ജയന്മാർ ആർത്തു വിളിച്ചു. ആ സൃഞ്ജയന്മാരുടെ ആർപ്പുവിളി സഹിക്കാതെ കോപിച്ച് നിന്റെ പുത്രൻ എഴുന്നേറ്റ് വൻനാഗംപോലെ ചീറ്റി. ചുട്ടെരിക്കുന്ന ദൃഷ്ടിയോടെ ഭീമനെ നോക്കി. പിന്നെ ഗദയേന്തി ആ ഭരതശ്രേഷ്ഠൻ പാഞ്ഞെത്തി. പോരിൽ ഭീമന്റെ തല തച്ചുടയ്ക്കുന്നവിധം വമ്പനായ അവൻ, വമ്പനായ ഭീമനെ ചെന്നിക്കടിച്ചു. അവൻ കുലുങ്ങിയില്ല. വീണ്ടും ഗദാപ്രഹരമേറ്റ് ആ പാർത്ഥൻ മദജലമൊഴുകുന്ന ആനപോലെ ശോഭിച്ചു.

ഉടനെ ഉരുക്കും വജ്രവും, അശനിയുമൊത്ത ഗദയെടുത്ത് ആ വൈരിമർദ്ദനൻ അടിച്ചു. അങ്ങയുടെ പുത്രൻ ഭീമന്റെ അടിയേറ്റു വീണ് ദേഹം തകരുന്ന മട്ടിലായി. കാറ്റേറ്റുലഞ്ഞ മരം പോലെയായി. ഉടനെ പാണ്ഡവർ കൂക്കിയാർത്തു. അങ്ങയുടെ പുത്രൻ വീണതുകണ്ട് സൃഞ്ജയർ ആർത്തു. ഉടനെ കയത്തിൽനിന്ന് ആന ഉയരുന്നപോലെ അവൻ ഉയർന്നു.

ശിക്ഷയോടൊത്തു ചുറ്റുന്ന മഹാരഥൻ ഭീമനെ വരുന്നവരവിൽ അടിച്ചു. ഉടനെ കുഴഞ്ഞ് അവൻ ഭൂമിയിൽ വീണു. ധാർത്തരാഷ്ട്രൻ സിംഹനാദം ഉതിർത്തു ഭീമന്റെ ചട്ട അടിച്ചുടച്ചു. ദേവകൾ പുഷ്പങ്ങൾ വർഷിച്ചു. ദുര്യോധനന്റെയും ചട്ട തകർന്നതായിക്കണ്ടു. ക്ഷണത്തിൽ ബോധമാർന്ന്, തന്റെ മുഖം തുടച്ച് ധൈര്യത്തോടെ കണ്ണുകൾ തുറിച്ചുറച്ച് ഭീമൻ നിന്നു.

**58. ദുര്യോധനവധം** – സഞ്ജയൻ പറഞ്ഞു: "കുരുമുഖ്യന്മാരുടെ യുദ്ധം ഇപ്രകാരം മുഴുത്തപ്പോൾ യശസ്വിയായ കൃഷ്ണനോട് അർജ്ജുനൻ പറഞ്ഞു: 'ഈ വീരന്മാരിൽ പോരിൽ ആരാണു മീതെ. ഭവാന്റെ അഭിപ്രായമെന്താണ്? ആർക്ക് എന്തു ഗുണം കൂടും? ജനാർദ്ദനാ, പറയൂ!'

വാസുദേവൻ പറഞ്ഞു: 'ഹേ അർജ്ജുനാ! ഉപദേശം ഇവർക്കു രണ്ടു പേർക്കുമൊപ്പമാണ്. ഭീമൻ ശക്തികൂടിയവനാണ്. ഭീമനേക്കാൾ ദുര്യോധനൻ സമർത്ഥനാണ്. ധർമ്മത്താൽ പൊരുതുകയാണെങ്കിൽ ധാർത്തരാഷ്ട്രനെ ഭീമൻ ജയിക്കയില്ല. അന്യായയുദ്ധത്താൽ ദുര്യോധനനെ തീർച്ചയായും കൊല്ലാം, ദേവന്മാർ മായയാൽ ദൈത്യരെ ജയിച്ചു എന്നു നാം കേൾക്കുന്നു. മായയാൽ വിരോചനനെ ഇന്ദ്രൻ ജയിച്ചു. മായയാൽ വൃത്രന്റെ തേജസ്സ് വലാരി പോക്കിവിട്ടു. അതുകൊണ്ട് മായയാൽ ഭീമൻ വിക്രമമെടുക്കട്ടെ!

ഭീമൻ ചൂതാട്ടത്തിൽ ഒരു സത്യം ചെയ്തിട്ടുണ്ട്: 'പോരിൽ ഹേ സുയോധനാ, നിന്റെ തുട ഞാൻ ഗദയാൽ ഖണ്ഡിക്കും' എന്ന് ശത്രുകർശനനായ ഭീമൻ സത്യം ചെയ്തിട്ടുണ്ട്. ഭീമൻ ആ സത്യം കാക്കട്ടെ. മായാവിയായ രാജാവിനെ മായയാൽ കൊല്ലട്ടെ! ന്യായം പിടിച്ചു ഊക്കെടുത്തുമാത്രം ഭീമൻ തല്ലിയാൽ യുധിഷ്ഠിരരാജാവ് വിഷമത്തിൽപ്പെടും. ഞാൻ വീണ്ടും പറഞ്ഞേക്കാം. അർജ്ജുനാ! ധർമ്മജന്റെ പിഴകൊണ്ട് നമ്മൾക്കു വീണ്ടും ഭയം പറ്റി വലിയ കർമ്മംകൊണ്ടു ഭീഷ്മാദിമുഖ്യരെ കൊന്നിട്ട് ജയവും, കീർത്തിയും നേടി വൈരവും, തീർത്തു. അപ്രകാരം നേടിയ ജയം ധർമ്മരാജാവിന്റെ ബുദ്ധിപ്പിഴകൊണ്ട് വീണ്ടും സന്നിഗ്ദ്ധമാക്കിത്തീർത്തു. ഈ ഘോരമായ യുദ്ധം ഇപ്പോൾ ഒരേ ഒരുത്തന്റെ വിജയത്തിന്റെ പണയമായിത്തീർന്നിരിക്കുന്നു. കൃതിയായ ദുര്യോധനൻ അപ്രകാരം ഏകായനസ്ഥനാണ്. ഉറച്ച ഒരു തീരുമാനത്തിലെത്തിയവനാണ്. എന്നല്ല പണ്ട് ശുക്രമുനി രചിച്ച ഒരു തത്ത്വാർത്ഥമൊത്ത ശ്ലോകം നീ കേൾക്കുക:

'പോരിൽ വീണ്ടും തിരിച്ചേറ്റ
ഭഗ്നരെ, ജീവസക്തരെ,
ചത്തുശേഷിച്ച രിപുവെ,
പേടിക്കേകായനസ്ഥരെ.'

ജീവനിൽ കൊതിയില്ലാതെ ഉടനെ പാഞ്ഞേല്ക്കുന്നവരുടെ മുമ്പിൽ നില്ക്കുവാൻ സുരേന്ദ്രനുപോലും സാദ്ധ്യമല്ല. ഈ ദുര്യോധനൻ ഭഞ്ജിക്കപ്പെട്ടവനും, നിഹതസൈന്യനും, തോറ്റവനും, കയത്തിലിറങ്ങിയവനും, രാജ്യംവിട്ട് കാട്ടിലേക്കു പോകാനൊരുങ്ങിയവനുമാണ്. അവനെ ദ്വന്ദ്വയുദ്ധത്തിന്ന് പ്രാജ്ഞനായ ആരെങ്കിലും വീണ്ടും വിളിക്കുമോ? യുദ്ധത്തിൽ ജയിച്ച നമ്മുടെ രാജ്യം ഒരിക്കലും സുയോധനൻ നേടുകയില്ലല്ലോ. അവൻ പതിമ്മൂന്നു വത്സരം ഗദായുദ്ധം പയറ്റിയവനായാലും. പിന്നെ എന്തിന്ന് അവനെ ഗദായുദ്ധത്തിന്ന് ധർമ്മരാജാവ് അനുവദിച്ചു?

അവൻ ഭീമസേനവധത്തിന്ന് മേലും വിലങ്ങും ചുറ്റുന്നു. ഇവനെ മഹാബാഹുവായ ഭീമൻ അന്യായത്താൽ കൊല്ലാതിരുന്നാൽ നിങ്ങൾക്ക് ഈ കൗരവൻ, ദുര്യോധനൻ രാജാവായിത്തീരും.

മഹാത്മാവായ കേശവന്റെ വാക്കു കേട്ട് ധനഞ്ജയൻ ഇടത്തേ തുടയിൽ ഭീമൻ കാണുംപ്രകാരം തട്ടി. സൂചന കണ്ട് ഭീമൻ ഗദയുമായി ചുറ്റി. വിചിത്രമായി മണ്ഡലങ്ങൾ യമകവും മറ്റും, ഇടം, വലം മണ്ഡലങ്ങളും, ഗോമൂത്രകവും ശത്രുമോഹനമായവിധം ഭീമൻ ചരിച്ചു. അപ്രകാരം നിന്റെ പുത്രനും ലഘുവും ചിത്രവുമായി ഭീമനെ കൊലചെയ്യുവാൻ ലാക്കുനോക്കി ചുറ്റി. അകിൽ, ചന്ദനം, രക്തചന്ദനം എന്നിവ പൂശിയ ഗദയിട്ടു ചുഴറ്റുന്നവരും വൈരത്തിന്ന് അന്തം നോക്കുന്നവരും പോരിൽ ക്രുദ്ധാന്തകോപന്മാരും തമ്മിൽ കൊല്ലുവാൻ തക്കംനോക്കുന്നവരുമായ ആ വീരന്മാർ പാമ്പിനെ നോക്കുന്ന ഗരുഡനെപ്പോലെ പൊരുതി.

വിചിത്രമണ്ഡലം ഭീമൻ തീർക്കുമ്പോൾ ഗദാപാതം കൊണ്ട് അവിടെ തീപ്പൊരി ചിന്നി. ശക്തന്മാരായ അവർ തുല്യയുദ്ധം ചെയ്യുമ്പോൾ കാറ്റേറ്റിളകുന്ന രണ്ടു കടൽപോലെയും രണ്ടു മത്തേഭങ്ങൾപോലെയും പ്രഹരംകൊണ്ട് ഘോര

ഗദാനിർഘാതധ്വനി മുഴക്കി. അപ്രകാരം ദാരുണമായ ആ സങ്കുലയുദ്ധം നടക്കുമ്പോൾ രണ്ടു പേരും ശ്രാന്തരായി.

അവർ അല്പസമയം വിശ്രമിച്ച് വീണ്ടും ഗദയെടുത്ത് ചൊടിച്ചു പൊരുതി. അവരുടെ യുദ്ധം ഏറ്റവും ഭയങ്കരമായി. ഗദാപാദം കൊണ്ട് കേടുപറ്റുംവിധത്തിൽ തമ്മിൽ വൃഷഭങ്ങളെപ്പോലെ ഊക്കോടെ പാഞ്ഞേറ്റു. അവർ തമ്മിൽ പോത്തുകൾ ചേറ്റിലെന്നവിധം പ്രഹരിച്ചു. ദേഹമൊക്കെ തകർന്ന് ചോരയിൽ കുളിച്ച് ഹിമാലയത്തിൽ പൂത്തുനില്ക്കുന്ന കിംശുകംപോലെയായി.

കൗന്തേയൻ വിവരം കാണിക്കുമ്പോൾ സുയോധനൻ ചെറുപുഞ്ചിരിയിട്ട് ഊക്കോടെ പാഞ്ഞുകയറി. കൊടുതായ ഭാവംപൂണ്ട അവനെക്കണ്ട് പോരിൽ പ്രാജ്ഞനായ വൃകോദരൻ അവന്റെ നേർക്ക് ഏറ്റം ഊക്കിൽ ഗദവീശി. ഗദ വീശുന്നതുകണ്ടപ്പോൾ നിന്റെ പുത്രൻ പെട്ടെന്ന് സ്ഥാനംമാറി. ഉടനെ അത് പാഴിൽ ഭൂമിയിൽവീണു. ആ തല്ലൊഴിഞ്ഞ് നിന്റെ മകൻ സംഭ്രമത്തോടെ ഭീമന് ഗദകൊണ്ട് ഒരു പ്രഹരംകൊടുത്തു. ഓജസ്സേറുന്ന അവൻ ചോര വാർന്നതുകൊണ്ടും പ്രഹാരപാതംകൊണ്ടും മൂർച്ഛയുണ്ടായമട്ടിലായിത്തീർന്നു. പോരിൽ പാണ്ഡവന്നു ബാധിച്ച ഈ ആർത്തി സുയോധനൻ അറിഞ്ഞില്ല. ഏറ്റം ആർത്തിപ്പെടുന്ന ദേഹം വൃകോദരൻ താങ്ങിനിന്നു. പോരിൽ തല്ലുവാനോങ്ങിനില്ക്കുകയാണ് അവൻ എന്നേ ദുര്യോധനന്നു തോന്നിയുള്ളു. അതുകൊണ്ട് അപ്പോൾ അവനെ വീണ്ടും നിന്റെ മകൻ തല്ലിയില്ല.

ഒട്ടാശ്വസിച്ച് അടുത്തു നില്ക്കുന്ന ദുര്യോധനന്റെമേൽ ഭീമസേനൻ പാഞ്ഞുകയറി. ചൊടിച്ച് ഓജസ്സോടെ അവൻ പാഞ്ഞത്തുന്നതു കണ്ട് അവന്റെ ആ തല്ലു വാഴിലാക്കുവാനായി മഹാശയനായ നിന്റെ പുത്രൻ ഒഴിച്ചിലിന്നു കരുതി. അവൻ ഭീമമായ ഒരു വഞ്ചനയ്ക്കു നിശ്ചയിച്ച് പൊങ്ങിച്ചാടുവാനൂന്നി. ഭീമൻ അവന്റെ ഉദ്ദേശം മനസ്സിലാക്കി അവന്റെനേർക്ക് സിംഹംപോലെ അലറി ആഞ്ഞടുത്തു. മൃത്യുവിനെ വഞ്ചിച്ച് വീണ്ടും പൊങ്ങിച്ചാടുമ്പോൾ ഭീമൻ ദുര്യോധനന്റെ തുടയ്ക്ക് ഊക്കോടെ ഗദ വിട്ടു. ഭീമകർമ്മാവായ ഭീമൻ വീശുന്ന വജ്രപാതിനിയായ ഗദ ദുര്യോധനന്റെ അഴകുള്ള ഊരുക്കളെ ഉടച്ചു. ആ നരവ്യാഘ്രൻ ഭൂമിമുഴക്കിക്കൊണ്ടു നിലത്തുവീണു.

ഭീമൻ തുടയുടച്ച നിന്റെ പുത്രൻ ഹേ രാജാവേ, നിലത്തു വീണു!

ചീറ്റലോടെ കൊടുങ്കാറ്റു വീശി, പൊടിപടലം വർഷിച്ചു. വൃക്ഷങ്ങളും അദ്രികളുമൊത്ത ഭൂമി കുലുങ്ങി. സർവ്വ ഉർവ്വിയുടേയും ഈശനായ രാജാവു വീണപ്പോൾ ഒച്ചയോടെ മേഘഘോഷമുണ്ടായി. പൃഥിവീപതി വീണപ്പോൾ കൊള്ളിമീൻ ഉൽക്കടമായി ചാടി. രക്തവർഷവും ധൂളീവർഷവുമുണ്ടായി. ഇന്ദ്രൻ ആകാശത്തുനിന്ന് രാക്ഷസപിശാചുക്കളുടെ രക്തംകൊണ്ടു വർഷിച്ചു. ആകാശത്ത് മഹാനാദം കേൾക്കാൻ തുടങ്ങി. ആ ഘോരനാദത്തോടുകൂടി മൃഗപക്ഷികളുടെ നാദവും ഇടകലർന്നു. എല്ലാദിക്കിലും ഒന്നിച്ച് ഭയങ്കരമായ ശബ്ദം മുഴക്കി. അവിടെ ശേഷിച്ച വാജികളും വാരണങ്ങളും മനുഷ്യരും നിന്റെ പുത്രൻ പതിച്ചപ്പോൾ മഹാനാദം മുഴക്കി.

അപ്പോൾ ഭേരീശംഖമൃദംഗനാദങ്ങളും മുഴങ്ങി. നിന്റെ പുത്രൻ വീണപ്പോൾ ഭൂമിക്കകത്തുള്ള ഘോരരൂപമായ കൈകാലുകൾ പെരുത്ത കബന്ധങ്ങൾ ദിക്കെങ്ങും തിങ്ങി നൃത്തംവെച്ചു. അവരിൽ ധ്വജമുള്ളവരും അസ്ത്രമുള്ളവരും ശസ്ത്രമുള്ളവരുമുണ്ടായിരുന്നു. കയങ്ങളും കിണറുകളും ചോര നിറഞ്ഞവയായി. ഊക്കേറുന്ന പുഴകൾ മേല്പോട്ടൊഴുകി. ചില സ്ത്രീകൾ പുരുഷരൂപമായി. ചില പുരുഷർ സ്ത്രീലിംഗംപോലെയുമായി. നിന്റെ പുത്രൻ ദുര്യോധനൻ വീണപ്പോൾ ഇതുപോലെയുള്ള ചില അത്ഭുതങ്ങളുണ്ടായി.

അത്ഭുതോൽപ്പാതങ്ങൾ കണ്ട് പാഞ്ചാലപാണ്ഡവന്മാരേവരും ആമഗ്നചിത്തരായിത്തീർന്നു. യഥാകാമം ഗന്ധർവ്വാപ്സരസ്ത്രീഗണങ്ങളും നിന്റെ മക്കളുടെ ആശ്ചര്യയുദ്ധം പുകഴ്ത്തി. സിദ്ധന്മാരും ചാരണന്മാരും ആ നരസിംഹരെ വാഴ്ത്തി വന്നപാടെ പോയി.

**59. യുധിഷ്ഠിരവിലാപം –** സഞ്ജയൻ പറഞ്ഞു: ഉയർന്ന സാലവൃക്ഷംപോലെയുള്ള ദുര്യോധനൻ വീണതു കണ്ടപ്പോൾ പാണ്ഡവരൊക്കെ പ്രഹൃഷ്ടചിത്തരായി നോക്കിക്കണ്ടു. സിംഹം വീഴ്ത്തിയ മത്തേഭംപോലെ വീണുകിടക്കുന്ന അവനെക്കണ്ട് സോമകന്മാരൊക്കെ രോമാഞ്ചംകൊണ്ടു.

പ്രതാപവാനായ ഭീമൻ ദുര്യോധനനെ ഹനിച്ചു വീഴ്ത്തി. വീണുകിടക്കുന്ന രാജാവിനോട്, അടുത്തുചെന്ന് ഇങ്ങനെ പറഞ്ഞു: 'ഏകവസ്ത്രയായ കൃഷ്ണയെ സഭയിൽ വലിച്ചിഴച്ചുകൊണ്ടുവന്ന്, സദസ്സിൽവെച്ച് ഞങ്ങളെ പശുക്കൾ! പശുക്കൾ! എന്നു നീ പരിഹസിച്ചില്ലേ? എടാ ദുഷ്ടാ, അന്നത്തെ ആ പരിഹാസത്തിന്നു തക്ക ഫലം ഇന്നു നീ അനുഭവിച്ചുകൊള്ളുക!' എന്നു പറഞ്ഞ് ക്രോധരക്താംഗനായ ഭീമൻ ഇടംകാലുകൊണ്ട് ആ രാജാവിന്റെ ശിരസ്സിൽ ചവിട്ടുകയും തല പുറംകാലുകൊണ്ടു തട്ടുകയും ചെയ്തു. പിന്നീട് ആ വൈരിവിമർദ്ദനൻ ക്രോധത്തോടെ പറഞ്ഞു വാക്കുകൾ ഹേ രാജാവേ, കേട്ടാലും! 'വീണ്ടും ഞങ്ങളെക്കണ്ട് പശുക്കൾ! പശുക്കൾ! എന്നാർത്ത് മൂഢരായ ആര് തുള്ളിയോ അവരെ പാർത്ത് ഞാൻ ഇതാ പശുക്കൾ! പശുക്കൾ! വിളിച്ചുതുള്ളുന്നു. ഞങ്ങൾക്ക് ചതിയിൽ കൊള്ളിവെപ്പില്ല. കള്ളച്ചൂതില്ല. വഞ്ചനയില്ല. സ്വന്തം കൈയൂക്കുകൊണ്ടാണ് ഞങ്ങൾ ശത്രുക്കളെ ബാധിച്ചത്.' വലിയ വൈരത്തിന്റെ മറുകരയെത്തിയ ഭീമൻ ഹനിച്ചുകൊണ്ട് യുധിഷ്ഠിരൻ, കേശവൻ, സൃഞ്ജയന്മാർ, ധനഞ്ജയൻ, നകുലസഹദേവന്മാർ എന്നിവരോടായി പറഞ്ഞു: 'തീണ്ടാരിയായ കൃഷ്ണയെ കൊണ്ടുവന്ന് ആര് സദസ്സിൽവെച്ച് വസ്ത്രംപിടിച്ചഴിച്ചുവോ, ആ ധാർത്തരാഷ്ട്രന്മാരെ ഈ പാണ്ഡവന്മാർ കൊന്നു! കാണുവിൻ, ദ്രൗപദിയുടെ തപസ്സിന്റെ സിദ്ധി കാണുവിൻ! നമ്മെ പതിരെള്ള് എന്നു വിളിച്ചു പറഞ്ഞത് ഏവരാണ്, ആ ക്രൂരന്മാരായ ധൃതരാഷ്ട്രപുത്രന്മാരെയൊക്കെ നാം കൂട്ടത്തോടെ കൊന്നു. നാം സ്വർഗ്ഗത്തിലോ നരകത്തിലോ എവിടെയെങ്കിലും ഇനി പതിക്കട്ടെ!'

നിലത്തുവീണുകിടക്കുന്ന ദുര്യോധനരാജാവിന്റെ തോളിലിരിക്കുന്ന വലിയ ഗദപിടിച്ച്, ഇടംകാൽകൊണ്ട് തലയിൽ ദുര്യോധനനെ 'എടാ ദ്രോഹി' എന്ന് പറഞ്ഞ് ഭീമൻ ചവിട്ടി.

ഹർഷിച്ച് കുരുസത്തമന്റെ മൂർദ്ധാവിൽ ക്രുദ്ധനായ ഭീമൻ കാൽവെച്ചതു കണ്ട് ധർമ്മനിഷ്ഠരിൽ മുമ്പന്മാരായ സോമകന്മാർ പ്രശംസിച്ചില്ല.

ഹേ രാജാവേ, ഇപ്രകാരം നിന്റെ പുത്രനെ കൊന്ന് പലവട്ടവും പറഞ്ഞുതുള്ളുന്ന ഭീമനോട് ധർമ്മപുത്രൻ പറഞ്ഞു: 'നല്ലതോ ചീത്തയോ ചെയ്ത് നീ വൈരത്തിന്റെ കടംവീട്ടി. പ്രതിജ്ഞയും പൂർണ്ണമാക്കി ഇനി നീ അടങ്ങുക! ഭീമാ, അടങ്ങുക! കാൽകൊണ്ടു നീ തലയ്ക്കു ചവിട്ടരുത്. അധർമ്മം നിനക്കു പറ്റരുത്. ഇവൻ ഹതനാണ്, രാജാവാണ്, രക്തസംബന്ധിയാണ്. ഇത് ന്യായമല്ല ഭീമാ! പതിനൊന്നക്ഷൗഹിണിയുടെ ഈശനായ കുരുരാജാവിനെ, ജ്ഞാതിയെ, ഹേ ഭീമാ, നീ കാലുകൊണ്ടു തൊടരുത്! ഹതബന്ധുവും, ഹതാമാത്യനും, ഭ്രഷ്ടസൈന്യനും, യുദ്ധത്തിൽ ഹതനുമാണ് ദുര്യോധനൻ. എല്ലാംകൊണ്ടും ശോച്യനാണ് ദുര്യോധനൻ. പ്രഭുവായ ഇവൻ പരിഹാസ്യനല്ല. ഹതാമാത്യനും, ഹതാപത്യനും, ഹതാനുജനുമാണ്. പിണ്ഡം വെക്കേണ്ടവനായ ഭ്രാതാവാണ്, ഹേ വൃകോദരാ! നീ ഈ ചെയ്തതു ന്യായമല്ല. ഭീമൻ ധാർമ്മികനാണെന്നാണല്ലോ ആളുകൾ നിന്നെപ്പറ്റി പറയുന്നത്. ആ നീ എന്താണ് രാജാവിൽ കയറി നില്ക്കുന്നത്?' എന്ന് ആ ഭീമനോടു പറഞ്ഞ് കണ്ണിൽ കണ്ണുനീരോടുകൂടി, തൊണ്ടയിടറി മിണ്ടാൻ വയ്യാതെ, സ്തംഭിതകണ്ഠനായി, ഓടിച്ചെന്ന് ദുര്യോധനനോട് യുധിഷ്ഠരൻ പറഞ്ഞു: 'ഉണ്ണീ! നീ കലുഷചിത്തനാകരുത്. നിന്നെപ്പറ്റി ചിന്തിച്ച് നീ ദുഃഖിക്കരുത്. മുമ്പേ ചെയ്ത ഘോരമായ കർമ്മത്തിന്റെ ഫലം ഏല്ക്കുകയായിരിക്കാം, തീർച്ചയാണ്. ദുരന്തമായ ഈ ഫലം

ദൈവം കല്പിച്ചതാണെന്നു വിചാരിക്കുക. ഞങ്ങൾ നിന്നേയും നീ ഞങ്ങളേയും കൊല്ലുവാൻ കരുതിയില്ലേ രാജാവേ! ആത്മാപരാധംകൊണ്ടു സംഭവിച്ചതാണ് ഇങ്ങനെയുള്ള മഹാവ്യസനം. അതേല്ക്കുന്നത് ലോഭംകൊണ്ടോ, ഗർവ്വുകൊണ്ടോ, അജ്ഞതകൊണ്ടോ, ബോധക്കുറവുകൊണ്ടോ ആകാം. അങ്ങനെ ഇഷ്ടഭ്രാതൃപിതൃജനങ്ങളെ നീ കൊലചെയ്യിപ്പിച്ചു. പുത്രപൗത്രാദികളേയും നീ കൊലചെയ്യിപ്പിച്ചു. എന്നിട്ടാണ് നീ മരിക്കുന്നത്. നിന്റെ കുറ്റത്താൽ ഞങ്ങൾ നിന്റെ ഭ്രാതാക്കളേയും, രഥിവീരരേയും വധിച്ചു. ജ്ഞാതിമാരേയും, അന്യരേയും കൊന്നു. ദൈവം ദുരത്യയം തന്നെ! ദുരതിക്രമംതന്നെ! നീ നിന്നെപ്പറ്റി മാഴ്കേണ്ടതില്ല. നിന്റെ മരണം ശ്ലാഘ്യമാണ്. എല്ലാംകൊണ്ടും ഞങ്ങൾ ഇപ്പോൾ ശോച്യരായിത്തീർന്നു കൗരവാ! ആസ്നിഗ്ദ്ധബന്ധുക്കൾ കൂടാതെ കഷ്ടപ്പെട്ട് കഴിയേണ്ടിവന്നു ഞങ്ങൾക്ക്. ഭ്രാതാക്കൾ, മക്കൾ, ഭർത്താക്കൾ, ഇവരെപ്പറ്റി ദുഃഖിക്കുമ്പോൾ, ഞങ്ങൾ വൈധവ്യംപൂണ്ടു കേഴുന്ന വധുക്കളെ കാണുമ്പോൾ, അവരുടെ മുഖത്ത് എങ്ങനെ നോക്കും! ഹേ രാജാവേ, നീ പോവുകയാണ്. നീ തീർച്ചയായും സ്വർഗ്ഗത്തിൽ വാഴും! നരകത്തിലെ കാർപോലെ ഞങ്ങൾ കടുത്ത ദുഃഖമനുഭവിക്കും. ധൃതരാഷ്ട്രന്റെ സ്നുഷകളും, പ്രസ്നുഷമാരും, വൈധവ്യംപൂണ്ട ആ കുലസ്ത്രീകൾ, എല്ലാം ഞങ്ങളെ ഗർഹിക്കും, തീർച്ചയാണ്. 'എന്നു പറഞ്ഞ് അതിദുഃഖാർത്തനായി ആ രാജാവ് നെടുവീർപ്പിട്ടു. വളരെനേരം ധർമ്മപുത്രൻ കണ്ണുനീരോടെ വിലപിച്ചു.'

**60. ബലദേവസാന്ത്വനം** – ധൃതരാഷ്ട്രൻ പറഞ്ഞു: "അധർമ്മമായി രാജാവിനെ കൊന്നതുകണ്ടിട്ട് മഹാബലനായ ബലഭദ്രൻ എന്തുപറഞ്ഞു? ഹേ സഞ്ജയാ! ഗദായുദ്ധവിശേഷജ്ഞനും, ഗദായുദ്ധവിശാരദനുമായ രൗഹിണേയൻ എന്താണു ചെയ്തത്? വെറുതെ നോക്കിക്കണ്ട് ഇരിക്കുകയായിരുന്നോ? പറയൂ!

സഞ്ജയൻ പറഞ്ഞു: "ഭീമസേനൻ നിന്റെ പുത്രനെ തുടയിലടിച്ചതുകണ്ട് ശക്തിമാനും, പ്രഹാരിപ്രവരനുമായ രാമൻ കഠിനമായി ക്രോധിച്ചു. ഉടനെ രാജാക്കന്മാരുടെ മദ്ധ്യത്തിൽ കൈപൊക്കി ഹലായുധൻ കടുത്ത ആർത്തസ്വരം കൂട്ടി. അയ്യോ! ഭീമാ! ആയ്! ആയ്! ഹാ! കഷ്ടം! ധർമ്മയുദ്ധത്തിൽ നാഭിക്കു താഴെ അടിക്കുകയോ? ഗദായുദ്ധത്തിൽ ഭീമൻ എന്താണിചെയ്തത്? ഇതു കാണാൻ വിഷമം. നാഭിക്കുതാഴെ അടിക്കരുതെന്നല്ലേ ശാസ്ത്രവിധി? അശാസ്ത്രജ്ഞനായ ഈ മൂഢൻ തോന്നിയവാസം കാണിക്കുകയോ!' എന്നു പറഞ്ഞ് ബലഭദ്രൻ രോഷംകൊണ്ടു വിറച്ചു. ഉടനെ തന്റെ ഹലം കൈയിലെടുത്ത്, ഭീമന്റെ നേരെ എഴുന്നേറ്റു. കൈപൊക്കി എഴുന്നേൽക്കുന്ന ആ മഹാത്മാവിന്റെ ആകൃതി പല ധാതുക്കളാൽ ജ്വലിക്കുന്ന വെളുത്ത പർവ്വതംപോലെയായി. ചാടുന്ന അവനെ ശക്തനായ കേശവൻ വിനയത്തോടെ തന്റെ തടിച്ചുരുണ്ട കൈകൊണ്ട് പിടിച്ചു. സിതാസിതന്മാരായ ആ യദുപ്രവരന്മാർ ദിനാന്തത്തിൽ ഇന്ദുസൂര്യന്മാർപോലെ ശോഭിച്ചു. ചൊടിച്ചുചാടിയ ജ്യേഷ്ഠനെ അടക്കുന്നതിന്ന് പറ്റിയവിധം കേശവൻ പറഞ്ഞു: 'ജ്യേഷ്ഠാ, തന്റെ വൃദ്ധി തന്റെ മിത്രത്തിന്റേയും അഭിവൃദ്ധിയാണ്. മിത്രത്തിന്റെ അഭിവൃദ്ധി തന്റേയും അഭിവൃദ്ധിയാണ്. അപ്രകാരം മറിച്ച് വൈരികളിലും തന്റെ വൃദ്ധികൾ കാണുന്നുവല്ലോ. തന്നിലും മിത്രങ്ങളിലും വിപരീതം വരുമ്പോൾ മാത്രമേ തനിക്ക് വാട്ടം ചിന്തിക്കയുള്ളു ഉടനെ അങ്ങ് ശാന്തനാകണം! നമ്മൾക്ക് സഹജമിത്രങ്ങളാണ് ശുദ്ധപൗരുഷരായ പാണ്ഡവന്മാർ. സ്വന്തം അച്ഛൻപെങ്ങളുടെ മക്കളാണ്. അവർ വൈരികളാൽ വഞ്ചിതരുമാണ്. ക്ഷത്രിയന്റെ ധർമ്മം സത്യരക്ഷയാണെന്നു ഭവാനറിയാമല്ലോ. "ഗദയാൽ ഭീമൻ ദുര്യോധനന്റെ തുട ഖണ്ഡിക്കട്ടെ!" എന്നു പണ്ട് മൈത്രേയമഹർഷി ശപിച്ചിട്ടുണ്ട്. ഹേ അരിന്ദമാ! പ്രലംബഘ്നാ! ഞാൻ അതിൽ കുറ്റംകാണുന്നില്ല. അതുകൊണ്ട് അങ്ങു കയർക്കരുത്. യൗവനസൗഹൃദബന്ധത്താൽ പാണ്ഡുപുത്രരുമായി നാം ബന്ധപ്പെട്ടവരാണ്. അവരുടെ വൃദ്ധിയാൽ നമ്മൾക്കു വൃദ്ധിയാണ്. അതുകൊണ്ട് ഹേ നരർഷഭാ! കോപിക്കരുതേ!"

വാസുദേവൻ പറഞ്ഞ വാക്കുകൾകേട്ട് ധർമ്മജ്ഞനായ സീരി പറഞ്ഞു: "ധർമ്മം എന്നു പറയുന്നത് സത്തുക്കൾ ചെയ്യുന്ന കർമ്മമാണ്. അല്ലാതെ അതിലുബ്ധന്ന് അർത്ഥവും, അതികാമിക്കു കാമവും എങ്ങനെ ധർമ്മമാകും? ധർമ്മം, അർത്ഥം, കാമം എന്നിവ കാമത്തിന്റെ പീഡകൂടാതെ നേടുന്നവൻ, നിഷ്കാമമായി ധർമ്മാർത്ഥകാമങ്ങൾ നേടുന്നവൻ എന്നും സുഖിക്കും. ഇതൊക്കെ ധർമ്മപീഡകൊണ്ട് ഭീമൻ ആകുലമാക്കിത്തീർത്തു. ഹേ ഗോവിന്ദാ! നീ എന്നോട് എന്തുപറഞ്ഞാലും ശരി ഭീമൻ ചെയ്തത് തെറ്റായിപ്പോയി."

കൃഷ്ണൻ പറഞ്ഞു: "രോഷമേറ്റ ഭവാൻ ധർമ്മബുദ്ധിയും എപ്പോഴും ധർമ്മവത്സലനുമാണ്. അത് എങ്ങും പ്രസിദ്ധമാണ്. ഉലകിൽ പ്രസിദ്ധനായ ഭവാൻ അടങ്ങുക! ക്രോധിക്കരുത്. കലിയുഗം വന്നു. പാണ്ഡവന്മാരുടെ സത്യം ചിന്തിച്ചുകാണുക! പാർത്ഥൻ ശപഥം പാലിക്കട്ടെ, പകരം കടംവീട്ടട്ടെ!"

സഞ്ജയൻ പറഞ്ഞു: "ധർമ്മച്ഛലത്തെ (ധർമ്മവ്യാജത്തെ) കൃഷ്ണൻ പറഞ്ഞുകേട്ടപ്പോൾ ബലഭദ്രൻ പ്രീതിപ്പെടാതെ സഭയിൽ ഇങ്ങനെ പറഞ്ഞു: 'ധാർമ്മികനായ ദുര്യോധനനെ അധർമ്മത്തിൽ കൊന്ന് ഈ ലോകത്തിൽ 'ജിഹ്മയോധി' (കപടയോധി) എന്നു പാണ്ഡവൻ പേര് സമ്പാദിച്ചിരിക്കുന്നു.

ധർമ്മശീലനായ ദുര്യോധനൻ നിത്യയായ ഗതിനേടും. ധർമ്മയുദ്ധംചെയ്ത് ധാർത്തരാഷ്ട്രനരേശ്വരൻ ഹതനായി. യുദ്ധംദീക്ഷിച്ച് പടക്കളത്തിൽ യുദ്ധയജ്ഞം നടത്തി ശത്രുത്തീയ്യിൽ സ്വന്തം ദേഹത്തെ ആഹുതിചെയ്ത ആ രാജാവു കീർത്തിമാനായി.' എന്നു പറഞ്ഞ് തേരിൽക്കയറി പ്രതാപവാനായ രൗഹിണേയൻ ദ്വാരകയിലേക്കു തിരിച്ചു.

പാഞ്ചാലരും, വൃഷ്ണികളും, പാണ്ഡവന്മാരും രാജാവേ, രാമൻ ദ്വാരകയിലേക്കു പോയപ്പോൾ മനസ്സുമങ്ങിയവരായി. മാഴ്കി ധ്യാനിച്ച്, തലചായ്ച്ച്, അഴലിൽ മുഴുകി ആശകെട്ടു വാഴുന്ന യുധിഷ്ഠിരനോട് കൃഷ്ണൻ ഇപ്രകാരം പറഞ്ഞു."

വാസുദേവൻ പറഞ്ഞു: "ധർമ്മരാജാവായ ഭവാൻ എന്തുകൊണ്ടാണ് ഈ അധർമ്മം സമ്മതിക്കുന്നത്? ബന്ധുക്കൾ ചത്ത്, താൻതന്നെ ഹതനായി, വീണുകിടക്കുന്ന ദുര്യോധനന്റെ തലയ്ക്ക് ഭീമൻ കാൽകൊണ്ടു ചവിട്ടിത്തട്ടുന്നത് ഭവാൻ എന്താണു കണ്ടുനില്ക്കുന്നത്? ഹേ രാജാവേ! എന്താണു കണ്ടു നില്ക്കുന്നത്?"

യുധിഷ്ഠിരൻ പറഞ്ഞു: "എനിക്ക് ഇതൊട്ടും ഇഷ്ടമല്ല കൃഷ്ണാ! ഭീമൻ രാജേന്ദ്രനെ ക്രോധത്താൽ തലയ്ക്കു കാൽവെച്ചതിൽ എനിക്കൊട്ടും ഹർഷമില്ല. കുലക്ഷയത്തിൽ ഞാൻ ഹർഷിക്കുന്നില്ല. ചതിയാൽ നിത്യവും ധൃതരാഷ്ട്രജന്മാർ ഞങ്ങളെ ചതിച്ചു. പല പരുഷവാക്കുകളും പറഞ്ഞു കാട്ടിലേക്കും കടത്തിവിട്ടു. ആ ദുഃഖം ഭീമസേനന്ന് ഉള്ളിൽ നിറഞ്ഞുനില്ക്കുന്നു. അതു ചിന്തിച്ചാണ് വാർഷ്ണേയാ, ഞാൻ ഇതിപ്പോൾ പൊറുത്തത്. അതുകൊണ്ട് പ്രജ്ഞയില്ലാത്ത ലുബ്ധനായ ആ അതിമോഹിയെ ധർമ്മംചെയ്തോ, അധർമ്മം ചെയ്തോ കൊന്നിട്ട് ഭീമൻ ഇഷ്ടം നേടട്ടെ!"

സഞ്ജയൻ പറഞ്ഞു: "എന്നു ധർമ്മജൻ പറഞ്ഞപ്പോൾ വാസുദേവൻ അതാവട്ടെ എന്നു ഞെരുങ്ങി ഒരുവിധം സമ്മതിച്ചു. ഭീമപ്രിയഹിതം നോക്കുന്ന കൃഷ്ണൻ ഇങ്ങനെ പറഞ്ഞപ്പോൾ പോരിൽ ഭീമൻ ചെയ്തതൊക്കെ അവർ അനുമോദിച്ചു. അമർഷിയായ ഭീമൻ പോരിൽ നിന്റെ പുത്രനെ ഹനിച്ചതിന്നു ശേഷം കൈകൂപ്പിനിന്ന് ഹർഷത്തോടെ തേജസ്വിയായ ധർമ്മരാജാവിനോടു പറഞ്ഞു: "ഹേ രാജാവേ, അങ്ങയ്ക്കു ഭൂതലം ഇതാ നിഷ്കണ്ടകമായിരിക്കുന്നു. ഇനി അതു സംരക്ഷിക്കുക! രാജാവേ, സ്വധർമ്മം കാത്തുകൊള്ളുക! ഈ വൈരം ദുഷ്ടതയാൽ ചെയ്തവർ ദുഷ്ടനാണ്. ചതിയാൽ വൈരമുണ്ടാക്കിയവൻ ചതിയനാണ്. അവൻ ഹതനായി ഇതാ ഭൂമിയിൽ വീണു

കിടക്കുന്നു! ദുശ്ശാസനപ്രഭൃതികളായ എല്ലാ ഉഗ്രവാദികളും രാധേയനും, ശകുനിയുമൊക്കെ ചത്തു. നിന്റെ വൈരികളൊക്കെ ചത്തു. കാടും മേടും പെടുന്ന രത്നഗർഭയായ ഈ ഭൂമി ശത്രുക്കളെല്ലാം വധിക്കപ്പെട്ട്, ഭവാന് ഇന്നു കൈവന്നിരിക്കുന്നു."

യുധിഷ്ഠിരൻ പറഞ്ഞു: 'വൈരത്തിന്റെ അവസാനം വന്നു. മന്നവനായ സുയോധനൻ ഹതനായി. കൃഷ്ണന്റെ അഭിപ്രായം സ്വീകരിച്ച് നാം ധരിത്രിയെ ജയിച്ചു. ഭാഗ്യം! ഭവാൻ ധീരയായ പെറ്റമ്മയ്ക്ക് കടം വീട്ടിയിരിക്കുന്നു! ഭാഗ്യം ദുർദ്ധർഷാ, നീ ജയിച്ചു! ഭാഗ്യം വൈരിയെ വീഴിച്ചു.'

**61. കൃഷ്ണപാണ്ഡവദുര്യോധനസംവാദം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ദുര്യോധനനെ ഭീമൻ പോരിൽ വീഴ്ത്തിയതു കണ്ട് പാണ്ഡവരും സൃഞ്ജയന്മാരും എന്തു ചെയ്തു സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "രാജാവേ, മദിച്ച കാട്ടാനയെ സിംഹമെന്നപോലെ ദുര്യോധനനെ ഭീമൻ വീഴ്ത്തിയതു കണ്ടപ്പോൾ കൃഷ്ണനോടു കൂടിയ പാണ്ഡവരും പാഞ്ചാലരും സൃഞ്ജയരും ഉത്തരീയം വീശി സിംഹനാദം മുഴക്കി. ഹർഷാവേശം പൂണ്ട അവരെ താങ്ങുവാൻ ഭൂമിക്കുപോലും വയ്യാതായി. ചിലർ വില്ലുലച്ചു, ചിലർ ചെറുഞാണൊലി കൂട്ടി. ചിലർ വലിയ ശംഖു വിളിച്ചു. ചിലർ പെരുമ്പറയടിച്ചു. ചിലർ തുള്ളിക്കളിച്ചു. ചിലർ കൈകൊട്ടിച്ചിരിച്ചു. നിന്റെ വൈരികളായ അവർ പലവട്ടം ഭീമനോടു പറഞ്ഞു: 'ദുസ്സാദ്ധ്യമായ മഹാകർമ്മം പോരിൽ നീ നടത്തി. പോരിൽ സമർത്ഥനായ കൗരവരാജാവിനെ നീ ഗദയാൽ അടിച്ചുകൊന്നു. വാസവൻ ചെയ്ത വൃത്രധ്വംസംപോലെ നീ ചെയ്ത ഈ ശത്രുവധത്തെ നാട്ടുകാർ കരുതുന്നു. പല മാർഗ്ഗം മണ്ഡലങ്ങൾ ചുറ്റി പല അടവും തിരിയുന്ന ശൂരനായ ദുര്യോധനനെ കൊല്ലുവാൻ ഭീമനൊഴികെ മറ്റാരുണ്ട്! മറ്റാർക്കും കഴിയാത്ത വൈരത്തിന്റെ മറുകര നീ അണഞ്ഞിരിക്കുന്നു. ഇത് ഇപ്രകാരം സാധിക്കുവാൻ മറ്റൊരുത്തന്നും സാദ്ധ്യമല്ല. മദിച്ച ആനയെപ്പോലെ ഹേ! വീരാ! നീ പോർക്കളത്തിലിട്ടു ദുര്യോധനന്റെ തല ഭാഗ്യത്താൽ കാലുകൊണ്ടു മർദ്ദിച്ചു. അത്യത്ഭുതമായ പോരാട്ടംനടത്തി പോത്തിന്റെ രക്തം സിംഹം കുടിക്കുന്നതുപോലെ നീ ദുശ്ശാസനന്റെ രുധിരം കുടിച്ചു. ഭാഗ്യംതന്നെ! ആരാണോ ധർമ്മിഷ്ഠനായ യുധിഷ്ഠിരനെ ദ്രോഹിച്ചത് അവരുടെ തലയിൽ ഭവാൻ ഭാഗ്യത്താൽ കാൽവെച്ചു! ശത്രുക്കളെ ആക്രമിച്ച് നശിപ്പിക്കയാലും ദുര്യോധനനെ അടിച്ചുവീഴ്ത്തുകയാലും ഭീമാ! ഭാഗ്യത്താൽ നിന്റെ മഹത്തായ കീർത്തി പാരിൽപ്പരന്നു. വൃത്രവധത്തിൽ വന്ദികൾ ഇന്ദ്രനെ എപ്രകാരം അഭിനന്ദിച്ചുവോ അപ്രകാരം ഹതാരിയായ നിന്നെ ഞങ്ങൾ അഭിനന്ദിക്കുന്നു, ദുര്യോധനവധത്തിൽ ഞങ്ങൾക്കുണ്ടായ രോമാഞ്ചം ഇപ്പോഴും അടങ്ങിയിട്ടില്ലെന്ന് ഭവാൻ ധരിക്കുക!' എന്ന് അവിടെ ഒത്തുകൂടിയ വാർത്തികർ ഭീമനോടു പറഞ്ഞു. ഹർഷംപൂണ്ട് ആ നരവ്യാഘ്രരായ പാണ്ഡുപാഞ്ചാലയോധന്മാർ ഇങ്ങനെ പറയുമ്പോൾ അവരോട് ഉചിതവും അതുല്യമഹത്വവുംചേർന്ന വാക്കുകൾ മാധവൻ പറഞ്ഞു: 'രാജാക്കന്മാരേ! കൊന്ന ശത്രുവിനെ വീണ്ടും കൊല്ലുന്നത് ന്യായമല്ല. പലപാട് ഉഗ്രവാക്കുകൾകൊണ്ട് ഇവൻ കൊല്ലപ്പെട്ടിരിക്കുന്നു. എപ്പോൾ നാണംകൂടാതെ ലുബ്ധനും പാപിയുമായ ഇവൻ സുഹൃത്തുക്കളുടെ മൊഴി തളളിക്കളഞ്ഞുവോ അപ്പോൾ ഈ പാപി ഹതനായിരിക്കുന്നു. വിദുരനും, ദ്രോണനും, ഭീഷ്മനും, കൃപനും, സഞ്ജയനും എത്രയോ പ്രാവശ്യം പ്രാർത്ഥിച്ചിട്ടും പാണ്ഡവർക്ക് പിത്ര്യാംശം ഇവൻ നല്കിയില്ല. ഇവൻ മിത്രവുമല്ല ശത്രുവുമല്ല. പുരുഷാധമനാണ് എന്തിന് കൊള്ളിവാക്കുകൾകൊണ്ട് ഇവനെ കുത്തുന്നു? മന്നവരേ, ഉടനെ തേരിൽക്കയറുവിൻ. നമ്മൾക്കു പോകാം. ഭാഗ്യംകൊണ്ട് ഈ പാപി, അമാത്യജ്ഞാതിബന്ധുക്കളോടുകൂടി മൃതിയടഞ്ഞു.'

കൃഷ്ണനിൽനിന്ന് ഈ ആക്ഷേപം ഊർദ്ധ്വശ്വാസംവലിച്ചു കിടക്കുന്ന ദുര്യോധനൻ കേട്ടു. അമർഷത്തോടെ അവൻ തല പൊക്കി, എഴുന്നേല്ക്കുവാൻ കൈ ഊന്നി, ആസനംകൊണ്ട് ഒന്നമർത്തു പൊങ്ങി. ഭ്രൂകുടീവികടമായ ദൃഷ്ടി വാസുദേവനിൽ പതിച്ചു. പകുതി മേല്പോട്ടുയർന്ന ആ രാജാവിന്റെ ആകൃതി വാലറ്റ ക്രുദ്ധസർപ്പത്തിന്റെമാതിരി ഉഗ്രമായി. പ്രാണൻ പോകുന്ന കടുത്ത വേദനപോലും നോക്കാതെ ആ വേദന കടിച്ചിറക്കി ദുര്യോധനൻ ക്രൂരമായ വാക്കുകൊണ്ട് കൃഷ്ണനെ അർദ്ദിപ്പിച്ചു: 'കംസദാസന്റെ മോനേ, നിനക്ക് ഇതിൽ നാണമില്ലേ? അധർമ്മത്താൽ ഗദായുദ്ധത്തിൽ എന്നെ വീഴ്ത്തിയതിൽ? തുടയിൽ അടിക്കുവാൻ പാർത്ഥനോട് ഭീമനെ ഓർമ്മിപ്പിക്കുവാൻ നീ ഉപദേശിച്ചത് ഞാൻ അറിഞ്ഞില്ലെന്നാണോ നീ വിചാരിക്കുന്നത്? സത്യയുദ്ധം ചെയ്യുന്ന രാജാക്കളെ ചതിവിദ്യകൾ ചെയ്തു തോല്പിച്ചിട്ടും നിനക്കു നാണമില്ലല്ലോ? നാൾതോറും ഏറ്റവും യോഗ്യരായ ശൂരന്മാരെ വീഴ്ത്തിക്കൊണ്ടിരുന്ന വീരനായ ഭീഷ്മനെ, ശിഖണ്ഡിയെ മുന്നിൽനിർത്തി നീ ഹനിപ്പിച്ചില്ലേ? ഹേ ദുർമ്മതേ! അശ്വത്ഥാമാവ് എന്നു പേരുളള ആനയെക്കൊന്ന് ദ്രോണനെ വില്ലുവെപ്പിച്ചത് എനിക്കറിയാം. വില്ലുവെച്ച ആ വീരനായ ദ്രോണനെ ക്രൂരനായ ധൃഷ്ടദ്യുമ്നൻ വധിച്ചതും നീ കണ്ടുനിന്നില്ലേ? അവനെ തടുത്തുവോ? പാണ്ഡവന്റെ വധത്തിന്ന് യാചിച്ചുവാങ്ങിയ വേൽ ഘടോൽക്കചനിൽ ചാട്ടിച്ച നിന്നേക്കാൾ വലിയ പാപി വേറെ ആരാണ്? കൈപോയി പ്രായോപവേശംപൂണ്ട യൂപകേതുവെ നിങ്ങളുടെ 'മഹാത്മാവായ' ശൈനേയൻ കൊന്നത് നീ പറഞ്ഞുവിട്ടിട്ടല്ലേ? പാർത്ഥനെ ജയിക്കുവാൻ മുഖ്യകർമ്മം ചെയ്യുന്ന കർണ്ണനെ, അശ്വസേനഫണീന്ദ്രന്റെ ചതിപ്പണി ചെയ്ത് വീണ്ടും ചക്രംവീണ് കഷ്ടപ്പെട്ടുഴന്നു കുഴങ്ങുമ്പോൾ, നരാഗ്ര്യനായ കർണ്ണനെ, ചക്രംപൊക്കുന്ന സമയത്തല്ലേ കൊന്നത്? എന്നോടും കർണ്ണനോടും, ഭീഷ്മനോടും, ദ്രോണനോടും പോരിൽ നേരെ പൊരുതുകയാണെങ്കിൽ നിനക്കു വിജയം കിട്ടുമോ? തീർച്ചയായും കിട്ടുകയില്ല! അനാര്യനായ നീ ചതിപ്പണിചെയ്ത് ധർമ്മസ്ഥരായ രാജാക്കന്മാരെ കൊല്ലിച്ചു. ചതിച്ച് എന്നെയും മറ്റുളളവരെയും കൊല്ലിച്ചില്ലേ? എന്നിട്ട് യോഗ്യത പറയുന്നു! നാണംകെട്ടവൻ!

വാസുദേവൻ പറഞ്ഞു: "ഹേ ഗാന്ധാരീപുത്രാ! പാപമാർഗ്ഗത്തിൽ നില്ക്കുന്ന നീ ഭ്രാതാക്കളോടും, സുതന്മാരോടും, ഇഷ്ടരോടും, കൂട്ടുകാരോടുംകൂടി നശിച്ചു! നിന്റെ പാപംകൊണ്ടാണ് ഭീഷ്മദ്രോണന്മാർ വീണുപോയത്. കർണ്ണനും നിന്റെ ശീലം പിന്തുടർന്നതുകൊണ്ടാണു ചത്തത്! ഞാൻ ഇരന്നിട്ടും നീ പാണ്ഡവന്മാരുടെ പിതാവിന്റെ ഭാഗം അവർക്കു കൊടുത്തുവോ? ലോഭംകൊണ്ട് ശകുനിയുടെ ഉപദേശപ്രകാരമല്ലേ നീ അവരുടെ രാജ്യം തട്ടിയെടുത്തത്? നീ ഭീമന്ന് വിഷംകൊടുത്തില്ലേ? പാണ്ഡവന്മാരെയൊക്കെയും അമ്മയേയും ദുഷ്ടാ, അരക്കില്ലത്തിലിട്ട് ചുട്ടില്ലേ? തീണ്ടാർന്ന കൃഷ്ണയെ നീ ചൂതാടുന്ന സഭയിലിട്ട് വലിച്ചിഴച്ചു കുഴക്കിയില്ലേ? എടാ ദുഷ്ടാ! അപ്പോഴെ തന്നെ നാണമില്ലാത്തവനായ നീ വദ്ധ്യനായി. ചൂതറിയാത്ത ധാർമ്മികനെ, അക്ഷജ്ഞാനമുള്ള ശകുനിയെക്കൊണ്ടു ചതിച്ച് നീ ജയിച്ചു! അതുകൊണ്ടാണ് നിന്നെ പോരിൽ വധിച്ചത്. പാപിയായ ജയദ്രഥൻ കാട്ടിൽവെച്ച് കൃഷ്ണയെ പാണ്ഡവന്മാർ വേട്ടയ്ക്കുപോയ സമയത്ത്, തൃണവിന്ദുവരാശ്രമത്തിൽവെച്ചു പീഡിപ്പിച്ചു. പല മഹാരഥന്മാർചേർന്ന് ഏകനായ അഭിമന്യുക്കുട്ടിയെ നിന്റെ പ്രേരണയാൽ അടിച്ചുകൊന്നില്ലേ? അതുകൊണ്ടാണ് നിന്നെ പോരിൽ വധിച്ചത്, മനസ്സിലായോ? ഏതേത് അന്യായം ഞങ്ങൾ ചെയ്തായി നീ പറയുന്നുവോ, അതൊക്കെയും നിന്റെ പൈശൂന്യംകൊണ്ടു ചെയ്തതാണ്. ഗുരുശുക്രന്മാരുടെ ഉപദേശം നീ കേട്ടില്ല. അപ്രകാരം നീ വൃദ്ധന്മാരെ ഉപാസിച്ചിട്ടില്ല, അവരുടെ ഹിതം കേട്ടിട്ടുമില്ല. ശക്തിയേറിയ ലോഭത്തിന്നും, വലിയ തൃഷ്ണയ്ക്കും നീ പാട്ടിലായി. ഇങ്ങനെ അകാര്യങ്ങൾ പലതും നീ ചെയ്തു. അതിന്റെ ഫലം നീ അനുഭവിക്കുക!"

ദുര്യോധനൻ പറഞ്ഞു: "ഞാൻ നല്ലവണ്ണം അദ്ധ്യയനംചെയ്തു. ധാരാളം ദാനംചെയ്തു. ഭൂമി നന്നായി ഭരിച്ചു. സ്വധർമ്മം നോക്കുന്ന രാജാക്കന്മാർക്ക് എപ്രകാരമുള്ള മരണമാണോ ശ്രേഷ്ഠമായി കണക്കാക്കുന്നത്, അപ്രകാരമുള്ള ഒരന്ത്യം എനിക്കു ലഭിച്ചു. ശത്രുവിനോട് ധീരമായി പോരാടി ഞാൻ പതി

ച്ചു. ഇത്ര ഉത്തമമായ ഒരന്ത്യം ഏതു രാജാവിന്ന് ഉണ്ടാകും? മന്നവന്മാർക്ക് ദുർല്ലഭവും, വിണ്ണോർക്ക് ചേർന്നതുമായ മർത്ത്യഭോഗം നേടി അത്യൈശ്വര്യത്തോടെ വാണു. എനിക്ക് ഇപ്രകാരം ശ്രേഷ്ഠമായ അന്ത്യം ഉണ്ടായി. ഇങ്ങനെ ഉത്തമമായ അന്ത്യം ആർക്കു ലഭിക്കും? ഹേ അച്യുതാ! ഞാൻ എന്റെ സുഹൃൽ സോദരന്മാരോടുകൂടി സ്വർഗ്ഗത്തിൽ സുഖിക്കും. നിങ്ങൾ ആശ കെട്ടു ദുഃഖിച്ചു ദുഃഖിച്ചു നാൾ കഴിച്ചുകൂട്ടും!'

സഞ്ജയൻ പറഞ്ഞു: ധീമാനായ കുരുരാജാവ് ഇതു പറഞ്ഞുതീരുമ്പോൾ അവിടെ പുണ്യഗന്ധമുള്ള പുഷ്പങ്ങളുടെ വൃഷ്ടിയുണ്ടായി. മനോഹരമായ വാദ്യം ഗന്ധർവ്വന്മാർ കൊട്ടിഘോഷിച്ചു. രാജാവിനെ കീർത്തിച്ച് അപ്സരസ്സുകൾ ഗാനങ്ങൾ പാടി. സിദ്ധന്മാർ നന്ന്, നന്ന്. എന്നു വാഴ്ത്തി പുണ്യഗന്ധം പരത്തുന്ന മൃദുവും സുഖവുമായ കാറ്റു വീശി. ദിക്കൊക്കെ പ്രകാശിച്ചു! ആകാശവും വൈഡൂര്യംപോലെ ശോഭിച്ചു! ദുര്യോധനനെ ദേവകൾ പൂജിച്ചതു കണ്ട്, ആ അത്യത്ഭുതമായ പൂജ കണ്ട്, കൃഷ്ണനും പാണ്ഡവന്മാരും ലജ്ജിച്ചു പോയി. ഭീഷ്മനേയും, ദ്രോണനേയും, കർണ്ണനേയും ഭൂരിശ്രവസ്സിനേയും അധർമ്മത്താൽ കൊന്നതായി ദുര്യോധനൻ പറഞ്ഞതുകേട്ട് അവർ ആർത്തരായി മാഴ്കി.

ചിന്താകുലരായി ബുദ്ധികെട്ടു ദുഃഖിക്കുന്ന പാണ്ഡവരോട് ഉടനെ കൃഷ്ണൻ മേഘദുന്ദുഭിനിസ്വനംപോലെ പറഞ്ഞു: 'ഇവനേയും, ശീഘ്രാസ്ത്രന്മാരായി പോരാടുന്ന ആ രഥീന്ദ്രരേയും ന്യായമായ പോരിൽ കൊല്ലുവാൻ ഒരിക്കലും നിങ്ങൾക്കു സാധിക്കയില്ല. ധർമ്മത്താൽ ഈ രാജാവിനെ കൊല്ലുവാൻ ഒരിക്കലും സാദ്ധ്യമല്ല. മഹാരഥരും, മഹേഷ്വാസരുമായ ഭീഷ്മാദികളേയും, നാനാ ഉപായങ്ങളാലും ഞാൻ നിങ്ങളുടെ ഹിതം ഇച്ഛിച്ച് രണത്തിൽ കൊല്ലിച്ചു. ഈ കൗടില്യം ഞാൻ ചെയ്തില്ലായിരുന്നെങ്കിൽ വീണ്ടും നിങ്ങൾക്ക് എവിടെ ജയം? എവിടെ രാജ്യം? എവിടെ ധനം? അവരൊക്കെ മഹാത്മാക്കളാണ്. ആ നാലുപേരും പോരിൽ മഹാരഥന്മാരാണ്. അവരെ ധർമ്മത്താൽ കൊല്ലുവാൻ ലോകാധിപർക്കുപോലും അസാദ്ധ്യമാണ്. അപ്രകാരംതന്നെ ഈ ധാർത്തരാഷ്ട്രൻ ഗദാപാണിയായി, ഗതക്ളമനായി നില്ക്കുമ്പോൾ ദണ്ഡേന്തുന്ന കാലന്നുപോലും അവനെ ധർമ്മംകൊണ്ടു കൊല്ലുവാൻ സാധിക്കയില്ല."

ചതിയാലല്ലേ തങ്ങൾ ഈ ശത്രുക്കളെ കൊന്നത് എന്നോർത്ത് നിങ്ങൾ ദുഃഖിക്കരുത്. വമ്പന്മാരായ പല ശത്രുക്കളും ഉപായംകൊണ്ടു വധിക്കപ്പെട്ടവരാണ്. ഇതു പണ്ട് ദേവകൾ ദാനവരെ കൊല്ലുവാൻ സ്വീകരിച്ച മാർഗ്ഗമാണ്. സജ്ജനങ്ങൾ പോകുന്ന വഴിയേ ഏവരും പോകുന്നു. അങ്ങനെ നാം കൃതാർത്ഥരായിരിക്കുന്നു. ഇനി അന്തിക്ക് ഇരിക്കേണ്ട ഇടം നോക്കാം. നരേന്ദ്രരേ! നിങ്ങൾ തേര്, ആന, അശ്വങ്ങൾ എന്നിവയൊത്ത് വിശ്രമിക്കുക. വാസുദേവന്റെ വാക്കുകേട്ടപ്പോൾ പാണ്ഡവന്മാരോടുകൂടിച്ചേർന്ന് പാഞ്ചാലന്മാർ ഏറ്റം ഹർഷിച്ചു. സിംഹക്കൂട്ടംപോലെ ആർത്തു. ശംഖുകൾ വിളിച്ചു. മാധവൻ പാഞ്ചജന്യം വിളിച്ചു. രാജാവേ, ദുര്യോധനവധം കണ്ട് എല്ലാവരും ഹൃഷ്ടരായി.

**62. വാസുദേവപ്രേഷണം – കൃഷ്ണന്റെ ഹസ്തിനപുരീഗമനം** – സഞ്ജയൻ പറഞ്ഞു: "പിന്നെ രാജാക്കളെല്ലാം കൈനിലയിലേക്കു ശംഖനാദംപൊഴിച്ച് പുറപ്പെട്ടു. പാണ്ഡവന്മാർ തങ്ങളുടെ കൈനില കയറുമ്പോൾ മഹേഷ്വാസനായ യുയുത്സുവും, സാത്യകിയും പിന്തുടർന്നു. ഉടനെതന്നെ ധൃഷ്ടദ്യുമ്നൻ, ശിഖണ്ഡി, പാഞ്ചാലീപുത്രന്മാർ തുടങ്ങിയ മറ്റു വില്ലാളികളും അവരെ പിന്തുടർന്ന് ശിബിരത്തിലേക്കു കടന്നു.

പിന്നെ പാർത്ഥന്മാർ ദുര്യോധനന്റെ ശിബരിത്തിൽ കടന്നു. ആ ശിബിരം നാഥനില്ലാതെ ശോഭകെട്ട് നിർജ്ജനമായ രംഗംപോലെ കിടക്കുന്നു. ഉത്സവംകഴിഞ്ഞ പുരംപോലേയും, നാഗത്താനെപിടിച്ച ഹ്രദംപോലേയും സ്ത്രീകളും അന്തഃപുരപരിചാരകന്മാരായ നപുംസകങ്ങളും ധാരാളമുണ്ടായിരുന്നതും, വൃദ്ധാമാത്യർ ഭരിച്ചതുമായിരുന്നു ശിബിരങ്ങൾ. അവ ശൂന്യമായിക്കിടക്കുന്നു. അതിൽ ദുര്യോധനമഹാരാജാവിനെ കൈകൂപ്പിക്കൊണ്ട് അമാത്യസഞ്ചയം സേവിച്ചിരുന്നത് ഇവിടെയാണ്.

കുരുരാജാവിന്റെ ശിബിരത്തിനകത്തു കടന്ന് പാണ്ഡവർ തേരിൽനിന്നിറങ്ങി. അപ്പോൾ നിത്യവും പ്രിയഹിതം നോക്കി നില്ക്കുന്നവനായ കേശവൻ അർജ്ജുനനോടു പറഞ്ഞു: 'ഹേ അർജ്ജുനാ! ഗാണ്ഡീവവും അക്ഷയ്യമായ ആവനാഴിയും ഇറക്കിക്കൊള്ളുക. പിന്നെ ഞാൻ ഇറങ്ങിക്കൊള്ളാം. നീയും തനിച്ച് ഇറങ്ങുക. അതാണു ശ്രേയസ്സ്. കൃഷ്ണൻ പറഞ്ഞതുപോലെ തന്നെ അർജ്ജുനൻ ചെയ്തു. പിന്നീട് കൃഷ്ണൻ കുതിരകളുടെ കടിഞ്ഞാണുവിട്ട് ഗാണ്ഡീവിയുടെ തേരിൽനിന്നിറങ്ങി. മഹാത്മാവായ ആ സർവ്വഭൂതേശൻ ഇറങ്ങിയപ്പോൾ ഗാണ്ഡീവിയുടെ ദിവ്യമായ കപിധ്വജം മറഞ്ഞു! ദ്രോണകർണ്ണന്മാർ ദിവ്യാസ്ത്രംകൊണ്ട് ചുട്ട ആ രഥം ആ ലീനാഗ്നികൊണ്ട് അപ്പോൾ കത്തിക്കാളി (കൃഷ്ണന്റെ ശക്തിയാൽ ആ അഗ്നി അദൃശ്യമായി നില്ക്കുകയായിരുന്നു) ഉപാസംഗം, കടിഞ്ഞാൺ, നുകം, ബന്ധുരാശ്വങ്ങൾ എന്നിവയെല്ലാം കൂടിയ പാർത്ഥരഥം കത്തി ഭസ്മമായി ഭൂമിയിൽ പതിച്ചു. അത് അപ്രകാരം ഭസ്മമായത് കണ്ടപ്പോൾ പാണ്ഡവന്മാർ രാജാവേ, അത്ഭുതപ്പെട്ടു. ഇതു കണ്ട് അർജ്ജുനൻ കൃഷ്ണനെ കൈകൂപ്പി നമിച്ച് പറഞ്ഞു: 'ഹേ ഗോവിന്ദാ! എന്താണ് ഈ തേര് കത്തുവാൻ കാരണം! ഇതെന്തൊരു മഹാത്ഭുതമാണ്! എനിക്കു കേൾക്കുവാൻ വിരോധമില്ലെങ്കിൽ പറഞ്ഞാലും.'

വാസുദേവൻ പറഞ്ഞു: "എടോ അർജ്ജുനാ! ഇത് പല മഹാസ്ത്രങ്ങൾ ഏറ്റു വെന്തതാണ്. എന്നാൽ ഞാൻ ഇതിൽ ഇരിക്കുകയാൽ പോരിൽ ഇത് തകർന്നില്ലെന്നുമാത്രം. ഇപ്പോൾ ബ്രഹ്മാസ്ത്രതേജസ്സുകൊണ്ട് ഇതു വെന്തു തകർന്നുപോയി. ഞാൻ വിടുകയും, നിന്റെ കർമ്മം തീരുകയും ചെയ്തതുകൊണ്ടാണ് ഇതു വെന്തുതകർന്നത്.

ചെറിയ ഒരു പുഞ്ചിരിയോടെ അരിമർദ്ദനനായ ഭഗവാൻ യുധിഷ്ഠിരനെ തഴുകിക്കൊണ്ട് പറഞ്ഞു: 'ഭാഗ്യത്താൽ ഹേ കൗന്തേയാ, ഭവാൻ ജയിക്കുന്നു! ഭാഗ്യത്താൽ രിപുക്കളെ ജയിച്ചു! ഭാഗ്യത്താൽ അർജ്ജുനനും, ഭീമനും, ഭവാനും മാദ്രീപുത്രന്മാരും കുശലികളായി. ഭാഗ്യത്താൽ നിങ്ങൾ ഹതശത്രുക്കളായി. വീരക്ഷയമായ ഈ യുദ്ധം വിട്ട് കയറിപ്പോന്നു! ഉടനെ വേണ്ടുന്ന കാര്യം ചെയ്താലും. ഞാൻ ഗാണ്ഡീവധന്വാവായ അർജ്ജുനനോടുകൂടി ഉപപ്ളാവ്യത്തിൽ വന്ന ദിവസം മധുപർക്കംതന്ന് എന്നോട് അന്നു പറഞ്ഞില്ലേ? 'ഭ്രാതാവായ ഇവൻ നിന്റെ തോഴനാണല്ലോ കൃഷ്ണാ! സർവ്വ ആപത്തിൽനിന്നും മഹാബാഹോ, ഞങ്ങളെ രക്ഷിക്കണം!' അങ്ങ് അപ്രകാരം അന്നു പറഞ്ഞപ്പോൾ അങ്ങനെതന്നെ' എന്നു ഞാൻ മറുപടി പറഞ്ഞു. ആ സവ്യസാചിയെ ഞാൻ കാത്തു നരേശ്വരാ! ഭവാൻ ജയിക്കുകയും ചെയ്തു! ശൂരന്മാരും, സത്യപരാക്രമന്മാരുമായ ഭ്രാതാക്കളോടുകൂടി രോമാഞ്ചമഞ്ചുന്ന ഈ വീരക്ഷയമായ സംഗരംവിട്ട് ഭവാൻ കേറിയിരിക്കുന്നു!' എന്ന് കൃഷ്ണൻ പറഞ്ഞപ്പോൾ യുധിഷ്ഠിരൻ രോമാഞ്ചംപൂണ്ട് ജനാർദ്ദനനോട് പറഞ്ഞു.

യുധിഷ്ഠിരൻ പറഞ്ഞു: "ദ്രോണനും, കർണ്ണനും വിട്ട ബ്രഹ്മാസ്ത്രം അങ്ങയല്ലാതെ ആരാണ് കാക്കുവാൻ ശക്തനാവുക? സാക്ഷാൽ ഇന്ദ്രനുപോലും കഴിയുകയില്ലല്ലൊ. സംശപ്തകപ്പട ഭവാന്റെ പ്രസാദംകൊണ്ടു ജയിച്ചതാണ്. മഹായുദ്ധത്തിന്ന് ഏറ്റ പാർത്ഥൻ പിന്തിരിക്കാതിരുന്നതും ഭവാന്റെ അനുഗ്രഹംകൊണ്ടാണ്. അപ്രകാരം പലതും ഞാൻ ഓർക്കുന്നുണ്ട്. കർമ്മങ്ങളുടെ ഫലവും, തേജസ്സിന്റെ ഗതിയും ശുഭമാണ്. ഉപപ്ളാവ്യത്തിൽവെച്ച് എന്നോട് വ്യാസമഹർഷി പറഞ്ഞു: 'ധർമ്മം എവിടെയുണ്ടോ അവിടെ കൃഷ്ണനുണ്ട്, കൃഷ്ണൻ എവിടെയുണ്ടോ അവിടെ ജയമുണ്ട്!' എന്ന്.

ഇപ്രകാരം പറഞ്ഞ് ആ വീരന്മാർ ഹേ ധൃതരാഷ്ട്രാ, നിന്റെ കൈനിലയിൽ ചെന്നു. അവിടെ ചെന്നുകയിറയതിന്നുശേഷം കോശവും, രത്നസഞ്ചയവും എടുത്തു. സ്വർണ്ണം, വെള്ളി, രത്നങ്ങൾ, മുത്തുകൾ, മുഖ്യ ഭൂഷണങ്ങൾ, പല കമ്പിളിവസ്ത്രങ്ങൾ, അസംഖ്യം ദാസദാസിമാർ, രാജ്യോപകരണങ്ങൾ, അക്ഷയമായ

നിന്റെ ധനങ്ങൾ എല്ലാം അവർ കയ്യിലാക്കി. വിജിതാരികളായ നരേന്ദ്രന്മാർ ഹർഷാരവം മുഴക്കി.

ആ വീരന്മാർ ആശ്വസിച്ച് വാഹനങ്ങളെ വിട്ട് ഇരുന്നു. പാണ്ഡുപുത്രന്മാരും, സാത്യകിയും ഇരുന്നു. പിന്നെ വാസുദേവൻ പറഞ്ഞു: നമുക്ക് മംഗളത്തിന്നായി ഇന്ന് ശിബിരംവിട്ട് പാർക്കണം. കൃഷ്ണൻ പറഞ്ഞതുകേട്ട് അപ്രകാരം ചെയ്യുവാൻ സമ്മതിച്ച് പാർത്ഥന്മാരെല്ലാവരും സാത്യകിയും പുറത്തേക്കിറങ്ങി. അവർ പുണ്യമായ ഓഘവതിപ്പുഴയുടെ തീരത്തേക്കു പോയി. ആ രാത്രി അവിടെ പാർത്തു. അവർ പിന്നെ വേഗത്തിൽ കൃഷ്ണനെ ഹസ്തിനാപുരത്തേക്കു വിട്ടു. തേരിൽ താരുകനെക്കേറ്റി ധൃതരാഷ്ട്രനെ കാണുവാൻ ഹസ്തിനാപുരത്തേക്കു പുറപ്പെട്ടു. ശൈബ്യസുഗ്രീവന്മാർ വഹിക്കുന്ന രഥം ഓടിച്ചു പോകുവാൻ പുറപ്പെട്ടപ്പോൾ അവർ പറഞ്ഞു: 'മക്കൾ മരിച്ചുപോയ ഗാന്ധാരിയെ സമാശ്വസിപ്പിക്കുക.' അവർ പറഞ്ഞപോലെത്തന്നെ കൃഷ്ണൻ ഗാന്ധാരിയുടെ അടുത്തു ചെന്നു.

**63. ധൃതരാഷ്ട്രഗാന്ധാരീസമാശ്വാസനം** – ജനമേജയൻ പറഞ്ഞു: "ഹേ വൈശമ്പായനാ, എന്തിനാണ് രാജശാർദ്ദൂലനായ യുധിഷ്ഠിരൻ ഗാന്ധാരിയുടെ അരികിലേക്ക് കൃഷ്ണനെ വിട്ടത്. മുമ്പ് ശമത്തിന്നായി കൗരവന്റെ അടുത്തേക്കു ചെന്നിട്ടും കാമം സാധിച്ചില്ലല്ലോ. എന്നിട്ടല്ലേ യുദ്ധം തുടർന്നത്? ഭടന്മാരെ കൊന്നതിന്നുശേഷം ദുര്യോധനവധംകഴിഞ്ഞിട്ട് യുദ്ധത്തിൽ ശത്രുക്കൾ ഒക്കെ ഇല്ലാതായപ്പോൾ, ആളുകളൊക്കെ ഓടിപ്പോയി, ശൂന്യമായ ശിബിരം നേടി, സൽകീർത്തി നേടിയപ്പോൾ, വീണ്ടും എന്തിനുവേണ്ടി കൃഷ്ണനെ പാണ്ഡവൻ വിട്ടു? അതിന്നുള്ള കാരണമെന്താണെന്ന് അല്പവും തിരിയുന്നില്ല. അമേയാത്മാവായ കൃഷ്ണൻ തനിച്ചല്ലേ പോയത്? ഈ കാര്യം എന്താണെന്ന് ഹേ ബ്രാഹ്മണാ, പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "ഭവാൻ എന്നോട് ചോദിച്ച ചോദ്യം അങ്ങയ്ക്ക് ഒത്തതുതന്നെയാണ്. അതു ഞാൻ അങ്ങയോട് ശരിക്കും പറയാം. ഭീമൻ ദുര്യോധനനെ കരാർ തെറ്റിച്ച് ഗദായുദ്ധത്തിൽ അന്യായമായി കൊന്നതു കണ്ട് യുധിഷ്ഠിരന്ന് വലിയ ഭയമുണ്ടായി. തപസ്സിദ്ധയായ ഗാന്ധാരിയെ വിചാരിച്ച് യുധിഷ്ഠിരന്ന് വലിയ ഭയമുണ്ടായി. കടുത്ത തപോബലമുള്ള അവൾ മൂന്നു ലോകവും ചുടുവാൻ കഴിവുള്ളവളാണ്. ചിന്തയിൽ മുഴുകിയ യുധിഷ്ഠിരന്ന് ഒരു ബുദ്ധിയുദിച്ചു. നമ്മൾ ഇപ്രകാരം ചെയ്തത് കേൾക്കുമ്പോൾ ഗാന്ധാരിക്കു കോപം ജ്വലിക്കും. ആ കോപം ശമിപ്പിക്കണം. അല്ലാത്തപക്ഷം നമ്മെ ശപിച്ചു മാനസാഗ്നികൊണ്ടു ഭസ്മമാക്കും. ഈ തീവ്രമായ ദുഃഖം എങ്ങനെ ഗാന്ധാരി സഹിക്കും? ധർമ്മവിക്രമനായ പുത്രനെ അധർമ്മത്താൽ കൊന്നു എന്നു കേട്ടാൽ ഗാന്ധാരി എങ്ങനെ ആ തീവ്രദുഃഖം സഹിക്കും? ഇപ്രകാരം പലപടിക്ക് ഓർത്ത് ഭയശോകങ്ങളോടെ ധർമ്മരാജാവ് വാസുദേവനോടു പറഞ്ഞു: 'ഹേ ഗോവിന്ദാ! നിന്റെ പ്രസാദത്താൽ ഈ രാജ്യം ഹതകണ്ടകമായി. മനസ്സുകൊണ്ടും അപ്രാപ്യമായത് ഞങ്ങൾ പ്രാപിച്ചു. രോമാഞ്ചമഞ്ചുന്ന യുദ്ധത്തിൽ ഞാൻ കാൺകെത്തന്നെ ഭവാൻ മഹാവിമർദ്ദം കൈയേറ്റു. പണ്ടു ഹേ യദുനന്ദനാ! ഭവാൻ ദേവാസുരയുദ്ധത്തിൽ ദേവദ്വേഷികളെ വധിക്കുവാൻ എപ്രകാരം ദേവന്മാരെ സഹായിച്ചു ദാനവരെ കൊന്നുവോ അപ്രകാരം ഭവാൻ ഞങ്ങളേയും സഹായിച്ചു. ഹേ വാർഷ്ണേയാ, സാരഥ്യത്താൽ ഭവാൻ ഞങ്ങളെ സഹായിച്ചു രക്ഷിച്ചു. ഈ മഹായുദ്ധത്തിൽ ഭവാൻ അർജ്ജുനന്റെ നാഥനായിരുന്നില്ലെങ്കിൽ ഈ പടക്കടലിൽ നടന്ന യുദ്ധത്തിൽ ജയിക്കുവാൻ എങ്ങനെ കഴിയും? ഭയങ്കരമായ ഗദകൊണ്ടുള്ള പ്രഹരങ്ങൾ, പരിഘങ്ങൾകൊണ്ടുള്ള ആഘാതം, വേൽ, തോമരം, ഭിണ്ഡിപാലം, മഴു എന്നിവയാലുള്ള പ്രയോഗങ്ങൾ, ഇവയൊക്കെ ഹേ കൃഷ്ണാ! ഭവാൻ ഞങ്ങൾക്കുവേണ്ടി ഏറ്റു. വജ്രംപോലുള്ള പരുഷവാക്കുകളും അതുപോലുള്ള ശരങ്ങളും വളരെ ഏറ്റു. അതൊക്കെ ദുര്യോധനന്റെ വീഴ്ചയാൽ സഫലമായി കൃഷ്ണാ! അതൊക്കെ ഇനിയും പാഴിലാക്കാതിരിക്കുക. ഈ പോരാട്ടത്തിൽ ഞങ്ങൾ ജയിച്ചുവെങ്കിലും എന്റെ ഹൃദയം സന്ദേഹത്തിന്റെ ഊഞ്ഞാലിൽക്കിടന്ന് ആടുകയാണ്. ഗാന്ധാരിയുടെ ക്രോധം ഓർക്കുമ്പോൾ എന്റെ മനസ്സ് ഊഞ്ഞാലിലാടുകയാണ്.

ഹേ മഹാഭാഗാ! അവൾ നിത്യതപസ്സുകൊണ്ടു കുർശിതയാണ്. പുത്രപൗത്രവധം കേട്ടാൽ ഉടനെ ഞങ്ങളെ ക്രോധാഗ്നിയിൽ ചുട്ടുകളയും തീർച്ചയാണ്. വീരാ, കാലോചിതമായി ഭവാൻ അവളെ പ്രസാദിപ്പിക്കണമെന്നാണ് എന്റെ അഭിപ്രായം. ക്രോധരക്താക്ഷയായി പുത്രശോകാർത്തയായി നില്ക്കുന്ന അവളെ നോക്കുവാൻ ഭവാൻ ഒഴികെ ആരാണ് ശക്തനാവുക? അങ്ങ് അവിടേക്ക് പോകണമെന്നാണ് എനിക്കു തോന്നുന്നത്. ക്രോധം ജ്വലിക്കുന്ന ഗാന്ധാരിയെ സമാശ്വസിപ്പിക്കുന്നതിന്നു അങ്ങ് പോകണം. അങ്ങ് ലോകത്തിന്റെ കർത്താവും, വികർത്താവും, ഉത്ഭവവും നിലനില്പും ആണല്ലോ. ഉടനെ ഭവാൻ ഗാന്ധാരിയെ സമാശ്വസിപ്പിക്കണം. കൃഷ്ണൻ അവിടെയെത്തുമ്പോൾ ആ പാവനസാന്നിദ്ധ്യത്തിൽ ഭഗവാനായ വ്യാസപിതാമഹന്റെ സാന്നിദ്ധ്യവും ഉണ്ടാകും. എല്ലാംകൊണ്ടും ഭവാൻ ഗാന്ധാരീക്രോധശാന്തി വരുത്തണം. സാത്വതശ്രേഷ്ഠാ, ഭവാൻ പാണ്ഡവന്മാരുടെ ഹിതാർത്ഥിയാണല്ലോ!

ധർമ്മരാജാവിന്റെ വാക്കുകേട്ട് ആ യദുകുലോത്തമൻ ദാരുകനെ വിളിച്ച് തേരു പൂട്ടുവാൻ ആജ്ഞാപിച്ചു. കേശവന്റെ ആജ്ഞ കേട്ട് ദാരുകൻ തേർപൂട്ടി വിവരം അറിയിച്ചു. ആ തേരിൽക്കയറി കേശവൻ ഹസ്തിനപുരത്തിലേക്കു പോയി. ഭഗവാനും രഥിയുമായ മാധവൻ ഹസ്തിനപുരത്തിൽ പ്രവേശിച്ചു. രാജവീഥിയിലെത്തിയപ്പോൾ രഥഘോഷം മുഴങ്ങി. കൃഷ്ണന്റെ വരവ് ധൃതരാഷ്ട്രൻ അറിഞ്ഞു. കൃഷ്ണൻ ധൃതരാഷ്ട്രഗൃഹത്തിൽ പ്രവേശിച്ചു. ഭഗവാൻ തേരിൽ നിന്ന് ഇറങ്ങി വ്യാസമഹർഷിയെ കണ്ടു. കൃഷ്ണദ്വൈപായനന്റേയും രാജാവിന്റേയും മുമ്പിൽ കുമ്പിട്ടു. ഗാന്ധാരിയെ ശ്രദ്ധാപൂർവ്വം അഭിവാദ്യംചെയ്തു. യദുശ്രേഷ്ഠനായ പങ്കജാക്ഷൻ ധൃതരാഷ്ട്രനെ കൈകൊണ്ട് താങ്ങി. ഹേ ജനമേജയാ! കൃഷ്ണൻ ഉച്ചത്തിൽ വിതുമ്പിക്കരഞ്ഞു. സങ്കടംകൊണ്ട് മുഹൂർത്തനേരം വില്പിച്ചതിന്നു ശേഷം കൈകൊണ്ട് കണ്ണുകഴുകി യഥാവിധി ആചമിച്ചു. പിന്നെ അരികിൽച്ചെന്ന് ധൃതരാഷ്ട്രനോട് പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: 'ഭൂതഭവ്യങ്ങളിൽ ഭവാൻ അറിയാത്തതൊന്നുമില്ലല്ലോ. കാലത്തിന്റെ ശരിയായ തത്ത്വം പ്രഭോ അങ്ങയ്ക്ക് അറിയാമല്ലോ. നിന്റെ ചിത്താനുവൃത്തികളായ പാർത്ഥന്മാർ കുലക്ഷയവും ക്ഷത്രനാശവും പറ്റാതിരിക്കുവാൻ വളരെ യത്നിച്ചു. ഭ്രാതാക്കളുമായി കരാർചെയ്തും ആ ധർമ്മവത്സലർ ക്ഷമിച്ചു. എന്നാൽ ആ ശുദ്ധാത്മാക്കൾ കള്ളച്ചൂതിൽ തോറ്റു. വനവാസവും സ്വീകരിച്ചു. നാനാവേഷം കൈക്കൊണ്ട് അജ്ഞാതവാസവും സ്വീകരിച്ചു. അശക്തരെപ്പോലെ പല ക്ളേശങ്ങളും അനുഭവിച്ചു. യുദ്ധകാലം അടുത്തദിവസം ഞാൻതന്നെ ഇവിടെവന്ന് കേവലം അഞ്ചു ഗ്രാമങ്ങൾ ഇരന്നു. കാലത്തിന്റെ പിടിയിൽപ്പെട്ട ഭവാൻ അതും നൽകിയില്ല. ഹേ രാജാവേ, നിന്റെ തെറ്റിനാൽ ക്ഷത്രമൊക്കെയും ക്ഷയിച്ചു. ഭീഷ്മൻ, സോമദത്തൻ, ബാൽഹീകൻ, കൃപൻ, സപുത്രനായ ദ്രോണൻ, ധീമാനായ വിദുരൻ ഇവരൊക്കെ നിന്നോട് ശമം യാചിച്ചു. നീ അത് ചെറ്റും ചെയ്തില്ല. കാലോപഹതബുദ്ധിയായിത്തീർന്നാൽ ആരും മൂഢരാകും. കാലയോഗമല്ലാതെ എന്ത്? ദൈവമല്ലാതെ എന്ത് ആശ്രയം? മഹാപ്രാജ്ഞാ! പാണ്ഡുപുത്രരിൽ ചെറ്റും ദോഷം ചിന്തിക്കരുത്. മഹാന്മാരായ പാണ്ഡവർക്ക് അല്പവും അക്രമമില്ല. ധർമ്മംകൊണ്ടും ന്യായംകൊണ്ടും സ്നേഹംകൊണ്ടും അവരിൽ ഒരു ദോഷവും ഇല്ല. ഇതൊക്കെ ഭവാന്റെ ദോഷംകൊണ്ടുണ്ടായതാണ്. അതറിഞ്ഞ് നീ കുറ്റം പാണ്ഡവരിൽ അല്പവും ചുമത്താതിരിക്കണം. കുലം, വംശം, പിണ്ഡം, മക്കൾ ചെയ്യേണ്ട കാര്യങ്ങൾ ഇവയൊക്കെ ഗാന്ധാരിക്കും ഭവാനും ഇനി പാണ്ഡവന്മാരിലാണ്. അങ്ങയും, കുരുവ്യാഘ്രാ! കീർത്തിമതിയായ ഗാന്ധാരിയും പാണ്ഡവരിൽ കുറ്റം ചുമത്തി മാഴ്കരുത്. ഇതൊക്കെ താൻ ചെയ്ത തെറ്റാണെന്ന് നിനച്ച് പാണ്ഡവരിൽ നന്മയോർക്കുക. ഹേ ഭരതർഷഭാ! അങ്ങയ്ക്കു വന്ദനം! ഭവാന്റെപേരിൽ ധർമ്മജന്ന് ഹേ മഹാഭുജാ! ഭക്തിയും സ്വഭാവാൽ സ്നേഹവും ഉള്ളത് ഭവാനറിയുന്നില്ലേ! ദ്രോഹിച്ച ശത്രുക്കളിൽ ഈ കദനംചെയ്ത് ഇപ്പോൾ ഇരുന്ന് ദഹിക്കുകയാണവൻ. യാതൊരു ശർമ്മവും അവൻ നേടുന്നില്ല. നിന്നെയും ഗാന്ധാരിയേയും അനുശോചിച്ച് ആ നരർഷഭൻ ശാന്തികൊള്ളുന്നില്ല. വലുതായ ലജ്ജകൊണ്ട് അവൻ വന്നു കാണാ

ത്തതാണ്. പുത്രശോകാർത്തനായി ബുദ്ധിയും ഇന്ദ്രിയങ്ങളും മങ്ങിയ അങ്ങയെ എങ്ങനെ വന്നുകാണും?'

ധൃതരാഷ്ട്രനോട് ഇപ്രകാരം പറഞ്ഞ് കേശവൻ ശോകാർത്ത യായ ഗാന്ധാരിയോടു പറഞ്ഞു: 'ഹേ സൗബലേയി, ഞാൻ പറയു ന്നത് ധരിച്ചാലും. ഹേ സുവ്രതേ, നിന്നെപ്പോലെ ഈ ലോകത്തിൽ മറ്റൊരു സീമന്തിനിയുമില്ല. ശുഭേ! ഹേ രാജ്ഞി, നീ എന്റെ മുമ്പിൽ സഭയിൽവച്ച് രണ്ടു പക്ഷത്തിനും ഹിതമായ ധർമ്മാർത്ഥമൊത്ത വാക്യം പറഞ്ഞില്ലേ. ഹേ കല്യാണി! നിന്റെ പുത്രൻ അത് ചെയ്തില്ല. ജയാർത്ഥിയായ ദുര്യോധനനോട് നീ പരുഷവാക്കുകൾ പറഞ്ഞു. 'മൂർഖാ, നീ എന്റെ വാക്കു കേൾക്കുക. ധർമ്മം എവിടെയുണ്ടോ, അവിടെ ജയമുണ്ട്'. ആ നിന്റെ വാക്ക് ഇപ്പോൾ ഒത്തു എന്നു ചിന്തിച്ചു ഹേ കല്യാണി, നീ ശോകത്തിൽ മനസ്സുവെക്കരുത്. പാണ്ഡവന്മാരുടെ നാശത്തിന്ന് നീ ചിന്തിക്കരുത്. മഹാഭാഗേ! ചരാ ചരത്തോടൊത്ത ഈ പാരിടം തപോബലംകൊണ്ട് ക്രോധദീപ്ത മായ നോട്ടത്താൽ ദഹിപ്പിച്ചുകളയുവാൻ നീ ശക്തയാണ്.

വാസുദേവൻ പറഞ്ഞ വാക്കുകേട്ട് ഗാന്ധാരി പറഞ്ഞു: 'ഹേ മഹാബാഹോ, ഭവാൻ പറഞ്ഞതു ശരിയാണ്. കേശവാ! ആധിയാൽ വേവുന്ന എന്റെ ബുദ്ധി അല്പം ചലിച്ചു. അത് നിന്റെ വാക്കുകേട്ട് വീണ്ടും ഉറച്ചു. കണ്ണുകാണാത്ത കിഴവൻ, മക്കൾചത്ത രാജാവ്, കഷ്ടം! അദ്ദേഹത്തിന്ന് കേശവാ, വീരപാണ്ഡവരോടൊത്ത നീ മാത്രമാണ് ശരണം!' എന്നു പറഞ്ഞ് ചേലകൊണ്ട് മുഖംമറച്ച് പുത്ര ശോകാർത്തയായ ഗാന്ധാരി കരഞ്ഞു. ഉടനെ ആ ശോകസന്ത പ്തയെ യുക്തിയും കാരണങ്ങളുമൊത്ത വാക്കുപറഞ്ഞ് കേശവൻ സമാധാനിപ്പിച്ച് ഗാന്ധാരിയേയും, ധൃതരാഷ്ട്രനേയും ആശ്വസിപ്പി ച്ച്, ദ്രൗണി സങ്കല്പിച്ചിരിക്കുന്ന ഭാവവും കണ്ട്, മാധവൻ ഉടനെ പിട ഞ്ഞെഴുന്നേറ്റു. വേദവ്യാസന്റെ പാദങ്ങളിൽ മുടിമുട്ടിച്ചു കുമ്പിട്ട്, നിവർന്നുനിന്നു കൗരവനോടു പറഞ്ഞു: 'കുരുശ്രേഷ്ഠാ! ഞാൻ യാത്രചൊല്ലുന്നു. ശോകത്തിൽ ഭവാൻ കരൾവെക്കരുത്. ദ്രൗണിക്കു പാപമായ ഒരു ചിന്തയുണ്ട്. അതോർത്താണ് ഞാൻ എഴുന്നേറ്റത്. രാത്രി പാണ്ഡവരെ കൊല്ലുവാൻ അവൻ ചിന്തിക്കുന്നു.'

ഈ വാക്കു കേട്ട ഗാന്ധാരിയോടൊപ്പം ധൃതരാഷ്ട്രൻ കേശ വനോടു പറഞ്ഞു: 'വേഗം ചെല്ലുക, ഹേ മഹാബാഹോ! പാണ്ഡു കുമാരന്മാരെ കാക്കുക. വീണ്ടും ഭവാനുമായി ചേരാം. ഉടനെ അങ്ങോട്ട് എത്തുക.'

ഉടനെ ദാരുകനോടുകൂടി അച്യുതൻ പോന്നു. വാസുദേവൻ പോന്ന ഉടനെ ധൃതരാഷ്ട്രനെ മഹിതനും, ലോകാരാധ്യനുമായ വ്യാസൻ ആശ്വസിപ്പിച്ചു. കൃതകൃത്യനായി വാസുദേവൻ മടങ്ങി. പാണ്ഡവരെ കാണുവാൻ ഹസ്തിനാപുരംവിട്ട് കൈനിലയിലേക്കു പോന്നു. രാവിൽ ആ കൈനിലയിൽ ചെന്ന് പാണ്ഡവരോടുചേർന്ന് ഹസ്തിനാപുരിയിൽ പറഞ്ഞ വർത്തമാനങ്ങളൊക്കെ അവരോടു പറഞ്ഞു.

**64. ദുര്യോധനവിലാപം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ശിര സ്സിൽ ചവിട്ടേറ്റവനും, ഗദാഘാതമേറ്റു വീണവനും, വീര്യോന്മ ത്തനുമായ എന്റെ പുത്രൻ എന്തുപറഞ്ഞു സഞ്ജയാ? വല്ലാതെ കോപിച്ചവനും, പാണ്ഡവരിൽ വൈരം നിറഞ്ഞവനും, അത്യ ന്തവ്യസനിയുമായ ആ രാജാവ് പോർക്കളത്തിൽവെച്ച് എന്തു പറഞ്ഞു സഞ്ജയാ?

സഞ്ജയൻ പറഞ്ഞു: "രാജാവേ, ഞാൻ അവിടെ ദുര്യോ ധനൻ പറഞ്ഞവിധം എല്ലാം പറയാം. അടിച്ചു തകർക്കപ്പെട്ട രാജാവ്, തുട ഖണ്ഡിക്കപ്പെട്ട രാജാവ്, പടക്കളത്തിലെ പൊടി യിൽക്കിടന്നു തല പൊക്കി, മുടി മാടിയൊതുക്കി, പണിപ്പെട്ട് പത്തുദിക്കിലും നോക്കി സർപ്പത്തെപ്പോലെ ചീറ്റി. ക്രോധ ബാഷ്പം ഒഴുകുന്ന കണ്ണുകൊണ്ട് എന്നെ നോക്കി നിലത്ത് കൈകൾ നീട്ടി, വീണുകടക്കുന്നു. മത്തേഭംപോലെ ഉഴന്ന്, വീണ്ടും മുടി കുടഞ്ഞിട്ട്, പല്ലിറുമ്മിക്കടിച്ച്, ധർമ്മജനെ ഗർഹിച്ച്, നെടുവീർപ്പിട്ട് എന്നോട് ഇങ്ങനെ പറഞ്ഞു: 'നാഥനായി ഭീഷ്മനും, അസ്ത്രധാരിയും പ്രഭുവുമായ കർണ്ണനും, ശാരദ്വ തനും, ശകുനിയും, ദ്രോണനും, അശ്വത്ഥാമാവും, ശല്യനും, കൃതവർമ്മാവുമൊക്കെ ഉണ്ടായിട്ടും ഞാൻ ഈ അവസ്ഥയി ലായി! കഷ്ടം! കാലം ദുരതിക്രമംതന്നെ! പതിനൊന്ന് അക്ഷൗ ഹിണികളുടെ ഈശ്വരനായ ഞാൻ ഈ അവസ്ഥയിലായി! മഹാ ബാഹോ! കാലംവന്നാൽ അതിനെ എതിർത്തുകടക്കുവാൻ ഒരു ത്തനും സാദ്ധ്യമല്ല. ഈ പോരിൽ ഇപ്പോൾ ജീവിക്കുന്ന എന്റെ ആൾക്കാരോട് ഭവാൻ പറയണം, ഭീമൻ എന്നെ കരാർ തെറ്റിച്ച് അധർമ്മമായിട്ടാണ് വധിച്ചതെന്ന്. പല ക്രൂരകർമ്മങ്ങളും ആ പാണ്ഡവന്മാർ ചെയ്തിട്ടുണ്ട്. ഭൂരിശ്രവാവിലും, കർണ്ണനിലും, ഭീഷ്മനിലും, ദ്രോണനിലും ദുഷ്കീർത്തികരമായ ചതിപ്പണി ചെയ്തവരാണ്. ആ ക്രൂരന്മാരായ പാണ്ഡവന്മാർ. അതു കൊണ്ട് അവർ ജനസമുദായമദ്ധ്യത്തിൽ വെറുക്കപ്പെടുമെ ന്നാണ് എന്റെ അഭിപ്രായം. സത്വമുള്ളവൻ ചതിചെയ്തു ജയി ച്ചാൽ അതിൽ എന്തുരസമാണുള്ളത്? കരാർ തെറ്റിച്ചവനെ ഏതു പണ്ഡിതനാണ് മാനിക്കുക? അധർമ്മത്താൽ ജയം നേടി ഏതു മാന്യനാണ് ഹർഷിക്കുക? പാപിയായ ഭീമനല്ലാതെ ഏത് വിദ്വാൻ ഹർഷിക്കും? ഇതിലും വിചിത്രമായി എന്തുണ്ട്? തുട ഖണ്ഡിക്കപ്പെട്ട വൈരിയായ എന്റെ തലയ്ക്ക് കാൽവെച്ച്, പടു ക്രുദ്ധനായ ആ വൃകോദരൻ, പ്രതാപത്തോടെ ശ്രീമാനായി ബന്ധുമദ്ധ്യത്തിൽ വിരാജിക്കുന്നു! ഈ അധർമ്മം, അന്യായം ചെയ്ത അവൻ ഹേ സഞ്ജയാ! പൂജിതനായിരിക്കുന്നുപോലും!

എന്റെ അച്ഛനും അമ്മയും യുദ്ധധർമ്മം നല്ലപോലെ അറി യുന്നവരാണ്. ദുഃഖിക്കുന്ന അവരോട് എന്റെ വാക്കാൽ സഞ്ജ യാ, നീ പറയുക.

ഞാൻ യജ്ഞങ്ങൾ ചെയ്തു, ഭൃത്യരെ സംരക്ഷിച്ചു. ആഴി യോടൊത്ത ഊഴിയെ സംരക്ഷിച്ചുജീവിക്കുന്ന ശത്രുക്കളുടെ ശിരസ്സിൽത്തന്നെ നിന്നു. സഞ്ജയാ! ശക്തിപോലെ ധനം ദാനം ചെയ്തു. മിത്രങ്ങൾക്കു ഞാൻ പ്രിയംചെയ്തു വൈരിവർഗ്ഗത്തെ ബാധിച്ചു. ഏതൊരു രാജാവിന്ന് ഇപ്രകാരം ഉത്തമമായ ഒരു അന്ത്യമുണ്ടാകും? പല രാഷ്ട്രങ്ങളിലും കയറി നരേന്ദ്രന്മാരെ ദാസരാക്കി. ഇഷ്ടർക്കു ഞാൻ നന്മചെയ്തു. ഏതൊരാൾക്ക് എന്നെപ്പോലെ ഉത്തമമായ അന്ത്യം ഉണ്ടാകും? ബന്ധുക്കളെ മാനിച്ചു. അധീനത്തിലുള്ളവരെ പൂജിച്ചു ധർമ്മാർത്ഥകാമങ്ങളെ സേവിച്ചു. ഏതൊരാൾക്ക് എന്നെപ്പോലെ ശ്രേഷ്ഠമായ അന്ത്യം ഉണ്ടാകും? രാജശ്രേഷ്ഠന്മാരിൽ കല്പനനടത്തി. സുദുർല്ലഭമായ മാനം നേടി. ശ്രേഷ്ഠമായ വാഹനങ്ങളിൽ സഞ്ചരിച്ചു ഏതൊ രാൾക്ക് എന്നെപ്പോലെ ഉത്തമമായ അന്ത്യമുണ്ടാകും? നന്നായി അദ്ധ്യയനംചെയ്തു. അരോഗമായ ആയുസ്സ് നല്കി. പ്രജകളെ, സ്വധർമ്മത്താൽ ജയച്ചു. ഏതൊരാൾക്ക് എന്നെപ്പോലെ ഉത്ത മമായ അന്ത്യം ഉണ്ടാകും? യുദ്ധത്തിൽ ഞാൻ തോറ്റിട്ടും ഭാഗ്യ ത്താൽ ശത്രുവിന്റെ ദാസ്യമേറ്റില്ല. ഭാഗ്യം! എന്റെ മഹത്തായ ലക്ഷ്മി, ഞാൻ ചത്തിട്ടാണ് അന്യനിലാകുന്നത്. സ്വധർമ്മം തെറ്റാത്ത ക്ഷത്രിയർക്ക് ഇഷ്ടമായവിധം ഞാൻ മരണംവരിച്ചു. ഏതൊരാൾക്കാണ് എന്നെപ്പോലെ ഉത്തമമായ അന്ത്യം ഉണ്ടാ വുക? വൈരത്താൽ സമനില തെറ്റിയ ഞാൻ ഭാഗം വിട്ടുകൊ ടുത്തില്ല. ഭാഗ്യത്താൽ ഞാൻ അവമാനമേറ്റല്ല തോറ്റത്. പ്രമത്ത നായോ, ഉറങ്ങിക്കിടക്കുന്നവനേയോ, കൊല്ലുന്ന വിധത്തിലാ ണ്, വിഷംകൊടുത്തു കൊല്ലുന്ന വിധത്തിലാണ്, ധർമ്മം തെറ്റിച്ച് കരാർ തെറ്റിച്ച്, എന്നെ ഇപ്രകാരം വൃകോദരൻ വധിച്ചത്. മഹാ ത്മാവായ ദ്രോണപുത്രൻ, കൃതവർമ്മാവ്, കൃപൻ എന്നിവരോട് ഹേ സഞ്ജയാ! നീ എന്റെ വാക്കാൽ പറയണം. പലമട്ട് അധർമ്മംകൊണ്ടു കരാറുതെറ്റിച്ച പാണ്ഡവന്മാരെ ഭവാന്മാർ വിശ്വസിക്കരുത്.'

വർത്തമാനം അറിയുവാൻ അപ്പോൾ എത്തിയവരെ നോക്കി ദുര്യോധനൻ തുടർന്നു: 'നിങ്ങളും എന്റെ അച്ഛനോടും അമ്മയോടും പറയണം, സത്യവിക്രമനായ പുത്രൻ മാരുതി യാൽ അധർമ്മത്താൽ വീഴ്ത്തപ്പെട്ടു എന്ന്. ആ ഞാൻ വാനിൽ, മുമ്പെ ഗമിച്ചവരെ കൂട്ടംപിരിഞ്ഞ് പാന്ഥൻ എന്നവിധം, പിന്തു ടരുകയാണ്. ദ്രോണനേയും, കർണ്ണനേയും, ശല്യനേയും, വൃഷ സേനനേയും, ശകുനിയേയും, ജലസന്ധനേയും, ഭഗദത്തനേ

യും, സൗമദത്തിയേയും, സൈന്ധവനേയും, ആത്മോപമന്മാരായ ദുശ്ശാസനാദിഭ്രാതാക്കളേയും, ദുശ്ശാസനപുത്രനേയും, മകനായ ലക്ഷ്മണനേയും മറ്റു വലിയ കൂട്ടം സുഹൃത്തുക്കളേയും യാത്രയിൽ കൂട്ടംപിരിഞ്ഞ പാന്ഥൻ എന്നപോലെ ഞാൻ ഏകനായി പിന്തുടരുകയാണ്.

എല്ലാ ആങ്ങളമാരേയും ഭർത്താവിനേയും വധിച്ചു എന്നു കേട്ട് പാവം! ദുഃഖിച്ചു കരയുന്ന എന്റെ പെങ്ങളുടെ കഥ, ദുശ്ശളയുടെ കഥ, എന്താവും? സ്നുഷമാരോടും പ്രസ്നുഷമാരോടും (മക്കളുടേയും പേരമക്കളുടേയും ഭാര്യമാർ) കൂടിയ വൃദ്ധനായ അച്ഛൻ അമ്മയോടു കൂടി എന്ത് നിലയിലാകും! അവർക്ക് ഇനി എന്താണു ഗതി! മകനും ഭർത്താവും മരിച്ച ലക്ഷ്മണന്റെ അമ്മ, മീനലോചന, കല്യാണിയായ അവൾ, തീർച്ചയായും ഉടനെ മരിക്കും! തീർച്ചയാണ്! പരിവ്രാട്ടും, വിദ്വാനുമായ ചാർവ്വാകൻ അറിഞ്ഞാൽ, ആ മഹാഭാഗൻ എനിക്കുവേണ്ടി പകരംവീട്ടാതിരിക്കയില്ല! തീർച്ചയാണ്! മൂന്നു ലോകത്തിലും പുകഴുന്ന പുണ്യസ്ഥാനമായ സമന്തപഞ്ചകത്തിൽ മൃതിയടഞ്ഞ് ഞാൻ നിത്യമായ ലോകങ്ങൾ നേടും.'

ഹേ മാരിഷാ! കാണികൾ കണ്ണുനീർ വാർത്ത് രാജാവിന്റെ ആ പ്രലാപങ്ങൾ കേട്ടു നിന്നു. പിന്നെ പത്തു ദിക്കിലേക്കും ഓടി. കടലും, കരയും, കാടും, മേടും, ചരങ്ങളും, അചരങ്ങളും ചേർന്ന ഭൂമി ഇരമ്പലോടെ ഒന്നു കുലുങ്ങി. ദിക്കുകൾ ആവിലമായി. അവർ പോയി ദ്രൗണിയെക്കണ്ടു നടന്നവിധമൊക്കെ പറഞ്ഞു. ഗദായുദ്ധം നടന്നതും രാജാവിനെ അടിച്ചുവീഴ്ത്തിയതും അവരെല്ലാവരും ചിന്തിച്ചു കരഞ്ഞു നെടുവീർപ്പിട്ട് ദ്രൗണിയോടു പറഞ്ഞ്, അവർ വന്നപാടെ പോയി.

**65. അശ്വത്ഥാമാവ് സേനാപതിയായി അഭിഷേകം ചെയ്യപ്പെടുന്നു –** സഞ്ജയൻ പറഞ്ഞു: "വാർത്തികന്മാർ മുഖേന ദുര്യോധനവധം കേട്ട് കുരുക്കളിൽ ചത്തുശേഷിച്ച മൂന്നു മഹാരഥന്മാർ; ശരം, തോമരം, ഗദ, വേൽ എന്നിവയേറ്റ് മുറിഞ്ഞ അശ്വത്ഥാമാവ്, കൃപൻ, കൃതവർമ്മൻ എന്നിവർ അശ്വങ്ങളെ ഓടിച്ച് പടക്കളത്തിലെത്തി. അവിടെ കാട്ടിൽ കൊടുങ്കാറ്റേറ്റ മഹാവൃക്ഷം എന്നപോലെ വീണുകിടക്കുന്ന മഹാനായ ദുര്യോധനനെ കണ്ടു. കാട്ടിൽ വേടൻ വീഴ്ത്തിയ മഹാഗജത്തെപ്പോലെ, ചോരയിൽ മുഴുകിക്കിടന്ന് ഉരുളുകയും പിടയുകയും ചെയ്യുന്ന രാജാവിനെ കണ്ടു. യദൃച്ഛയാ വീണ സൂര്യചക്രത്തെപ്പോലെ കൊടുങ്കാറ്റിൽ ക്ഷോഭിച്ച കടൽപോലെ, മഞ്ഞാൽ മൂടിയ ചന്ദ്രബിംബംപോലെ, പൊടിയേറ്റ മത്തഗജേന്ദ്രഗാമിയെ, പൊടിയിൽക്കിടന്നുരുണ്ട് വേദനിച്ചു പുളയുന്ന രാജാവിനെ അവർ കണ്ടു. ക്രവ്യാദജാലങ്ങളും, ഘോരഭൂതങ്ങളും, ധനംകൊതിക്കുന്ന ഭൃത്യരെപ്പോലെ രാജാവിന്നു ചുറ്റും കൂടിയിരിക്കുന്നു. ഭ്രൂകുടീഭീമമുഖനും, ക്രോധോദ്യത്തോൽക്കടാക്ഷനും അമർഷിയുമായ ആ നൃപവ്യാഘ്രനെ, മണ്ണിൽ വീണു കിടക്കുന്ന വ്യാഘ്രത്തെപ്പോലെ ആ മഹേഷ്വാസനെ, അവർ കണ്ടു. ഈ കിടപ്പു കണ്ടതോടുകൂടി ആ മഹാരഥന്മാർ മോഹിച്ചുപോയി.

അവർ തേർവിട്ടിറങ്ങി, എല്ലാവരും രാജാവിന്റെ പാർശ്വത്തിലേക്ക് ഓടിച്ചെന്നു. ദുര്യോധനനെ നോക്കി എല്ലാവരും നിലത്തിരുന്നു. പിന്നെ, മഹാരാജാവേ, ദ്രൗണി കണ്ണുനീർ വാർത്തു വീർത്ത് സർവ്വലോകേശ്വരനായ ഭാരതാഗ്ര്യനോടു പറഞ്ഞു: 'മനുഷ്യരുടെ ഈ ലോകത്തിൽ അല്പവും സത്യമില്ല. തീർച്ചയാണ്. ഹേ പുരുഷവ്യാഘ്രാ! ഭവാൻ ഇന്ന് പൊടിയേറ്റ് കിടക്കുകയാണ്. മുമ്പ് രാജാവായി വാണു! മന്നിൽ ആജ്ഞകൊടുത്ത് ഇന്നു വിജനമായ കാട്ടിൽ ഒറ്റയ്ക്കല്ലേ കിടക്കുന്നത്. എന്തൊരു മാറ്റം! ദുശ്ശാസനനെ കാണുന്നില്ല. കർണ്ണനെ കാണുന്നില്ല. ആ സ്നേഹിതന്മാരെ ആരേയും കാണുന്നില്ല. ഇതെന്തു കർമ്മഗതിയാണ്? എല്ലാം കൊണ്ടും ഈ ദൈവഗതി കാണുവാൻ ലോകർക്ക് എങ്ങനെ കഴിയും? മഹാപ്രഭാവനായ അങ്ങുന്നല്ലേ ഇപ്രകാരം പൊടിപുരണ്ടു കിടക്കുന്നത്!

മൂർദ്ധാഭിഷിക്തർക്കുപോലും മുൻപനായി നടന്ന പരന്തപനായ ഭവാനിപ്പോൾ നിരാധാരനായിക്കിടന്ന് മണ്ണുകപ്പുന്നു. കാലവിപര്യയം നോക്കൂ.

ഹേ, മഹാരാജാധിരാജാവേ, ഭവാന്റെ ശ്വേതാതപത്രമെവിടെ? ചാമരമെവിടെ? ഭവാന്റെ മഹാസൈന്യസാഗരമെവിടെ? രാജാവേ എവിടെ? കാരണംകൊണ്ട് കാര്യഗതി കാണുവാൻ വിഷമമാണ്! തീർച്ചയാണ്. ലോകർക്ക് ഗുരുവായിനിന്ന ഭവാൻ ഈ നിലയിലായില്ലേ? ഏതു മനുഷ്യനിലും സ്ഥിരമായി ശ്രീ നില്ക്കുകയില്ല. അതു തീർച്ചയാണ്. ശക്രനോടുപോലും ഐശ്വര്യത്തിൽ മത്സരിച്ച ഭവാന്റെ നില ഇതല്ലേ?

സഞ്ജയൻ പറഞ്ഞു: "ദുഃഖാർത്തനായി കേഴുന്ന അശ്വത്ഥാമാവിന്റെ മൊഴികൾകേട്ട് നിന്റെ പുത്രൻ കൈകൊണ്ട് കണ്ണുതുടച്ചു ദുഃഖാശ്രുപൊഴിച്ച് കൃപാദിവീരന്മാരോടും മറ്റുള്ളവരോടും കാലോചിതമായി ഇപ്രകാരം പറഞ്ഞു: "മർത്ത്യധർമ്മം ഇപ്രകാരം പ്രസിദ്ധമാണ്! വിധികല്പിതമാണ്!കാലമാറ്റത്തിൽ ഏവനും വിനാശമുണ്ടാകും. അതെനിക്കും വന്നുകൂടിയെന്നുമാത്രം. ഭവാൻ കണ്ടു നില്ക്കെ ഞാൻ ഈ പാരിടമൊക്കെ പാലിച്ചു ഇന്നീ നിലയിലെത്തുകയും ചെയ്തു. ഭാഗ്യത്താൽ ഞാൻ പോരിലൊരിടത്തും പിൻതിരിഞ്ഞില്ല. ഭാഗ്യം! എന്നെ വിശേഷിച്ചും അനുഗ്രഹിച്ചു. പാപികൾ ഛലത്താലെയാണ് എന്നെ കൊന്നത്. ഭാഗ്യത്താൽ ഞാൻ പൊരുതുവാൻ എന്നും ഉത്സാഹംപൂണ്ടിരുന്നു. ഭാഗ്യം! ഞാൻ സകല ജ്ഞാതിബന്ധുക്കളും തീർന്നിട്ടാണ് പോരിൽ മരിക്കുന്നത്. ഭാഗ്യം! ഈ ജനനാശത്തിൽ കുശലികളായി കെല്പോടെ നിങ്ങളെന്നെ വന്നുകണ്ടതിൽ ഞാൻ സന്തോഷിക്കുന്നു. എന്നെ ഇങ്ങനെ കൊല്ലപ്പെട്ടു കണ്ടതിൽ നിങ്ങൾ സൗഹൃദംമൂലം ദുഃഖിക്കരുത്. വേദം നമുക്ക് പ്രമാണമാണെങ്കിൽ ഞാൻ മുഖ്യലോകം നേടിക്കഴിഞ്ഞു. തേജസ്സേറുന്ന കൃഷ്ണന്റെ പ്രഭാവം കണ്ടറിഞ്ഞ ഞാൻ അവനാലും ക്ഷത്രധർമ്മത്തിൽനിന്നു ഭ്രംശിക്കപ്പെട്ടില്ല. ഞാൻ ഗതിനേടി. ഒട്ടും ശോച്യനല്ല ഞാൻ. നിങ്ങളും നിങ്ങൾക്ക് സദൃശമായ കർമ്മംചെയ്തു. നിത്യവും ജയിക്കുവാൻ യത്നിച്ചു. ദൈവം ദുരതിക്രമനായി.' ഇത്രമാത്രം പറഞ്ഞ് കണ്ണിൽ കണ്ണുനീർ നിറഞ്ഞു വേദനപ്പെട്ടുഴലുന്ന അവൻ മിണ്ടാതായി. രാജാവിനെ ബാഷ്പശോകാകുലനായിക്കണ്ട് ദ്രൗണി പ്രളയാഗ്നിപോലെ ജ്വലിച്ചു. ക്രോധാവേശത്താൽ കൈകൊണ്ട് കൈഞെരിച്ച് ഇടറുന്ന സ്വരത്തിൽ രാജാവിനോടു പറഞ്ഞു.

'നൃശംസക്രിയകൊണ്ട് ക്ഷുദ്രന്മാർ എന്റെ അച്ഛനെ കൊന്നു. എന്നിട്ടും ഞാൻ ഇത്രയധികം തപിച്ചില്ല. അങ്ങയെക്കണ്ട് ഇന്നു തപിച്ചപോലെ ഞാൻ തപിച്ചില്ല. ഇന്നാണ് ഞാൻ തീവ്രമായി ദുഃഖിക്കുന്നത്. ഹേ പ്രഭോ, ഞാൻ അങ്ങയുടെ മുമ്പിൽ സത്യംചെയ്തു പറയുന്നു. കേൾക്കൂ! ഇഷ്ടാപൂർത്തമാണ് ദാനമേറ്റംചെയ്ത ധർമ്മത്താണെ, പാഞ്ചാലന്മാരെ ഒട്ടുക്കും കൃഷ്ണൻ കണ്ടുനില്ക്കെ സർവ്വ ഉപായവും പ്രയോഗിച്ച് ഒടുക്കി അന്തകാലയത്തിലെത്തിക്കുന്നുണ്ട്. ഹേ മഹാരാജാവേ, അങ്ങെനിക്ക് സമ്മതം തന്നാലും!" എന്ന് ദ്രോണപുത്രൻ പറഞ്ഞ വാക്കുകേട്ട് കൗരവൻ മനംതെളിഞ്ഞ മട്ടായി. കൃപാചാര്യനെ നോക്കി ഇപ്രകാരം പറഞ്ഞു: 'ഹേ ആചാര്യാ, ജലം നിറച്ച ഒരു കുടം കൊണ്ടുവരൂ.

രാജാവിന്റെ വാക്കുകേട്ട് ഉടനെ ആ ബ്രാഹ്മണസത്തമൻ ജലസമ്പൂർണ്ണമായ കലശം രാജസന്നിധിയിൽ കൊണ്ടുവന്നു. ഹേ രാജാവേ, നിന്റെ പുത്രൻ അവനോടു പറഞ്ഞു: 'ഹേ ഗുരോ! ഭവാൻ എന്റെ ആജ്ഞയാൽ ദ്രോണപുത്രനെ സേനാനിയായി അഭിഷേചിക്കുക. എന്റെ ഇഷ്ടം നിർവ്വഹിച്ചാൽ അങ്ങയ്ക്കു നന്മവരും. ക്ഷത്രധർമ്മത്തിൽ നില്ക്കുന്ന ബ്രാഹ്മണൻ പൊരുതണമെങ്കിൽ വിശേഷിച്ചും രാജകല്പന വേണമെന്നാണല്ലോ ധർമ്മജ്ഞന്മാർ പറയുന്നത്!'

രാജാവിന്റെ വാക്കുകേട്ടയുടനെ കൃപൻ ദ്രൗണിയെ രാജാജ്ഞപോലെ സേനാപതിയാക്കി അഭിഷേചിച്ചു. അഭിഷിക്തനായ അശ്വത്ഥാമാവ് രാജാവിനെ തഴുകി. ഉടനെ സിംഹനാദംകൊണ്ട് ദിക്കൊട്ടുക്കും മുഴക്കി അവർ ഇറങ്ങി. ഹേ രാജേന്ദ്രാ! ദുര്യോധനൻ ചോരയിൽ മുഴുകി ഏകാകിയായി ഏവർക്കും ഭയമുണ്ടാക്കുന്ന ആ രാത്രി കഴിച്ചു. ശോകസംഭ്രാന്തചിത്തരായ അവർ പോർക്കളംവിട്ടതിന്നുശേഷം ചിന്തയിലും ധ്യാനത്തിലു മുഴുകി."

# സൗപ്തികപർവ്വം

*"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## സൗപ്തികവധപർവ്വം

**1. ദ്രൗണിമന്ത്രണം** – സഞ്ജയൻ പറഞ്ഞു: രാജാവേ, പിന്നെ ആ വീരന്മാരൊന്നിച്ചു തെക്കോട്ടുനോക്കി നടന്ന് അന്തിയായപ്പോൾ കൈനിലയുടെ സമീപത്തെത്തി. ഉടനെ കുതിരകളെ അഴിച്ചുവിട്ട് വലിയ ഭയത്തോടെ അവർ കൊടുങ്കാട്ടിൽ കടന്ന് ഇരിപ്പായി. ചീറ്റി വന്നുകൊണ്ടിരുന്ന നിശിതശരങ്ങളേറ്റ് സർവ്വാംഗം മുറിപറ്റിയ അവർ കൈനിലകാണത്തക്കവിധത്തിൽ കുറെദൂരം ചെന്നു. അപ്പോൾ വിജയികളായ പാണ്ഡവരുടെ ജയഘോഷം ഘോരമായി കേട്ടു. പാണ്ഡവർ തങ്ങളെത്തേടി പിന്തുടർന്നാലോ എന്നു ഭയപ്പെട്ട് അവർ കിഴക്കോട്ടോടി. കുറെ ചെന്നപ്പോൾ അവരെ വഹിച്ചിരുന്ന കുതിരകൾ തളർന്നു. അവർ ദാഹിച്ചു വശംകെട്ടു. സഹിക്കവയ്യാത്ത ക്രോധാമർഷത്തോടെ രാജവധത്തെയോർത്ത് സന്തപിച്ചിരുന്നു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഭീമൻ ചെയ്ത ആ ചെയ്ത്ത് കഠിനംതന്നെ. എനിക്കു വിശ്വസിക്കുവാൻ കഴിയുന്നില്ല സഞ്ജയാ! പതിനായിരം ആനയുടെ ബലമുള്ള എന്റെ പുത്രനെ അവൻ വീഴ്ത്തിയെന്നത് എങ്ങനെ വിശ്വസിക്കും? സർവ്വഭൂതാവദ്ധ്യനായ വജ്രകായനാണ് ആ യുവാവ്. അങ്ങനെയുള്ള എന്റെ ഉണ്ണി പാർത്ഥനാൽ പോരിൽ ഹതനായി. സഞ്ജയാ! ഹേ ഗാവൽഗണേ, ദൈവത്തെ അതിക്രമിക്കുവാൻ മനുഷ്യന്നു കഴികയില്ല. പോരിൽ പാണ്ഡവർ എന്റെ പുത്രനെ വീഴ്ത്തിയില്ലേ? എന്റെ കരൾ കാരിരുമ്പുതന്നെ! സംശയമില്ല. നൂറു മക്കളേയും കൊന്നു എന്ന് കേട്ടിട്ടും എന്റെ കരൾ തകർന്നുപോയില്ലല്ലോ. മക്കൾ ചത്ത ഈ വൃദ്ധദമ്പതികൾ എങ്ങനെ ഭൂമിയിൽ ജീവിക്കും? പാണ്ഡുപുത്രന്റെ രാജ്യത്തു പാർക്കുവാൻ ഇനി ഞാൻ ഓർക്കുന്നില്ല. ഞാൻ രാജാവിന്റെ അച്ഛനായി വാണു. രാജാവായി വാണു. സഞ്ജയാ! ഞാൻ ഇനി എങ്ങനെ പാണ്ഡുപുത്രന്റെ ആജ്ഞയ്ക്കു ഭൃത്യനായി വാഴും! ഭൂമിയൊട്ടുക്കും ആജ്ഞ നല്കി അഗ്രത്തിൽത്തന്നെ നിന്നു. ഹേ സഞ്ജയാ! ഇപ്പോൾ മഹാപാപിയായ ഈ ഞാൻ ദാസനായി എങ്ങനെ നില്ക്കും? ഇനി ഭീമന്റെ വാക്കുകൾ ഞാനെങ്ങനെ കേൾക്കും? സഞ്ജയാ! അവനാണല്ലോ എന്റെ മികച്ച നൂറുമക്കളേയും കൊന്നത്. മഹാനായ വിദുരൻ പറഞ്ഞ വാക്ക് ഇപ്പോൾ ഒത്തു. അവന്റെ വാക്ക് എന്റെ മകൻ കേൾക്കാഞ്ഞതുകാരണം ഇതൊക്കെ വന്നുകൂടി. അധർമ്മംകൊണ്ട് എന്റെ ഉണ്ണിയായ ദുര്യോധനനെ കൊന്ന ശേഷം കൃപനും കൃതവർമ്മാവും ദ്രൗണിയും എന്തുചെയ്തു സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "നിന്റെ ആൾക്കാർ മൂന്നുപേരും കുറെ ദൂരത്തു ചെന്ന് ഇരിപ്പായി. അവർ പല ലതാമിശ്രമായ ഘോരകാനനം കണ്ടു. അവർ അല്പം വിശ്രമിച്ച്, നീർകുടിച്ച്, സൂര്യാസ്തമയ സമയത്ത് കുതിരകളെ ഓടിച്ച് കൊടുംകാടു കയറി.

പലതരം മൃഗങ്ങൾ, പലതരം പക്ഷികൾ, പലതരം ലതകൾ, പലതരം വള്ളികൾ, പലതരം വ്യാളങ്ങൾ എന്നിവ നിറഞ്ഞതായിരുന്നു ആ കാനനം. പലഭാഗത്തും ജലാശയങ്ങളാലും പുഷ്പസഞ്ചയങ്ങളാലും മനോഹരമായിരുന്നു. താമരകളും നീലോല്പലങ്ങളും അവയിൽ വിലസിയിരുന്നു. ആ കൊടുംകാടു കയറി അവർ ചുറ്റും നോക്കി. അവിടെ ധാരാളം കൊമ്പുകളോടെ തിങ്ങിവളർന്ന ഒരു അരയാൽ കണ്ടു. അവർ അരയാലിന്റെ ചുവട്ടിലെത്തി. ആ ശ്രേഷ്ഠമായ അരയാലിനെക്കണ്ട് അവർ നോക്കി. ഉടനെ അശ്വങ്ങളെ അഴിച്ചുവിട്ടു. തേർവിട്ടിറങ്ങിയ അവർ യഥാന്യായം ആചമിച്ച് സന്ധ്യാവന്ദനം ചെയ്തു. സൂര്യൻ പതുക്കെ മറഞ്ഞു. പിന്നെ ലോകർക്കെല്ലാം പോറ്റമ്മയായ രാത്രി വന്നു. ഗ്രഹനക്ഷത്രങ്ങളും താരാസമൂഹങ്ങളും ആകാശത്തിൽ തിളങ്ങി. മനോഹരമായ അംശുകംപോലെ അംബരം പ്രശോഭിച്ചു. രാത്രിസഞ്ചാരികളായ ജീവികൾ തുള്ളിക്കളിച്ചു. പകൽ സഞ്ചരിക്കുന്ന ജീവികളൊക്കെ ഉറക്കമായി.

അപ്പോൾ രാത്രിസഞ്ചാരികളായ സത്വൗഘങ്ങളുടെ ഘോഷം സുദാരുണമായി മൂത്തു. രാത്രി മൂത്തുതുടങ്ങിയപ്പോൾ ഘോരക്രവ്യാദ സമൂഹങ്ങൾ ആനന്ദിച്ചു.

ആ ഘോരരാത്രിക്കു മുമ്പ് ദുഃഖശോകാർത്തരായി കൃപനും ദ്രൗണിയും കൃതവർമ്മാവും ചേർന്നിരുന്നു. ആലിന്റെ ചുവട്ടിലിരുന്ന് ദുഃഖപൂർണ്ണമായ ഹൃദയത്തോടെ ആ കഴിഞ്ഞ കുരുപാണ്ഡവക്ഷയത്തെത്തന്നെ ചിന്തിച്ചു. ഉറക്കംവന്നുഴന്ന് അവർ നിലത്തിരുന്നു. പല മട്ട് അമ്പേറ്റ് അവർ വളരെ തളർന്നിരുന്നു. മഹാരഥരായ കൃപനും കൃതവർമ്മാവും ഉറങ്ങിക്കഴിഞ്ഞു. നല്ല മെത്തയിൽ സുഖമായി കിടന്നുറങ്ങേണ്ടവരായ അവർ അനാഥരെപ്പോലെ വെറുംനിലത്തു കിടന്നുറങ്ങി. ക്രോധാമർഷങ്ങൾ ബലമായി പീഡിപ്പിച്ച ദ്രൗണി ഉറങ്ങാതെകിടന്ന് പാമ്പിനെപ്പോലെ ചീറ്റി. ഹൃദയം ഭയങ്കരമായ മന്യുവാൽ വേവുന്ന അവന്ന് ഉറക്കംവന്നില്ല. അവൻ ഘോരാകാരമായ ആ മഹാവനം നോക്കിക്കണ്ടു. നാനാസത്വങ്ങൾ ചേർന്ന ആ കാടിനെ നോക്കുമ്പോൾ അവൻ കാക്കക്കൂട്ടം കൂടുന്ന ആല് കണ്ടു. വളരെ കാക്കകൾ രാത്രി ആ വൃക്ഷത്തിൽ കഴിഞ്ഞുകൂടുന്നു. അതുപോലെതന്നെ മറ്റു വൃക്ഷങ്ങളിലും കാക്കകൾ ഉറങ്ങുന്നു. ഹേ കൗരവ്യാ, അങ്ങനെ വിശ്വാസത്തോടുകൂടി കാക്കക്കൂട്ടം ഉറങ്ങുമ്പോൾ ഘോരമൂർത്തിയായ ഒരു കൂമൻ പാഞ്ഞണയുന്നത് ദ്രൗണി കണ്ടു. ആ കൂമൻ മഹാനാദനും മഹാകായനും ഹര്യക്ഷനും ബഭ്രുപിംഗളനും കഠോരദീർഘനഖരനും ശക്തിയിൽ ഗരുഡതുല്യനുമായി കാണപ്പെട്ടു. മെല്ലെ മൂളി അവൻ പറന്ന് ആ ആലിൻകൊമ്പത്തു ചെന്നിരുന്നു. ആലിൻകൊമ്പിൽ ചെന്നിരുന്നതിന്നുശേഷം ആ കാകാന്തകൻ ഉറങ്ങിക്കിടക്കുന്ന അനവധി കാക്കകളെ കൊന്നുവീഴ്ത്താൻ തുടങ്ങി. ചിലതിന്റെ ചിറകൊടിച്ചു. ചിലതിന്റെ ചിറകു ഖണ്ഡിച്ചു. ചിലതിന്റെ കാലൊടിച്ചു. ഇങ്ങനെയൊക്കെ ആ ചരണായുധൻ കണ്ണിൽക്കണ്ടവയെ ഒക്കെ തന്റെ ശക്തികൊണ്ടു കൊന്നു. ആ കാക്കകളുടെ മൃതദേഹം കൊണ്ടും അവയവങ്ങൾകൊണ്ടും ആലിൻചുവടു മുഴുവൻ മൂടി.

---

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നുകാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ." - കുട്ടിക്കൃഷ്ണമാരാർ.*

ആ കാക്കക്കൂട്ടങ്ങളെ കൊന്ന് കൗശികൻ സന്തോഷിച്ചു. ശത്രുഘാതിയായ മൂങ്ങ ശത്രുക്കളായ കാക്കകളിൽ യഥേഷ്ടം പക വീട്ടി. രാവിൽ ചതിച്ച് കൗശികൻ ആ കർമ്മം ചെയ്തതുകണ്ട് അതുതന്നെ ചിന്തിച്ച് ദ്രൗണി ഏകനായി ഇരുന്നു. ദ്രൗണി ഉള്ളിൽ ചിലതു സങ്കല്പിച്ചു. 'ഈ കൂമൻ എനിക്ക് ഇപ്പോൾ ഉപദേശം തന്നിരിക്കുന്നു. ഈ പക്ഷി ഈ യുദ്ധത്തിൽ എനിക്കു മാർഗ്ഗം കാണിച്ചുതന്നിരിക്കുന്നു. ശത്രുനാശത്തിന്നു തക്കതായ കാലമാണിത് എന്നാണ് എന്റെ അഭിപ്രായം. ജിതകാശികളായ പാണ്ഡവന്മാരെ കൊല്ലുവാൻ ഞാൻ ശക്തനല്ല. ബലവാന്മാരും കൃതോത്സാഹന്മാരും മെച്ചമേറിയ പ്രഹാരികളുമായ അവരെ കൊല്ലുവാൻ ഞാൻ രാജാന്തികത്തിൽവെച്ചു സത്യവുംചെയ്തു. തീയിൽ ഇയ്യാമ്പാറ്റപോലെ ഞാൻ അവരോടേറ്റാൽ ഭസ്മമാകും. ന്യായമായി യുദ്ധംചെയ്താൽ തടികിട്ടുവാൻ സാധിക്കയില്ല. ചതിയാലാണെങ്കിൽ കാര്യം സാധിക്കാം. വൈരികളെ കൊന്നു കളയാം. സന്ദിഗ്ദ്ധകാര്യത്തിന്നൊരുങ്ങുന്നതിനേക്കാൾ നിസ്സംശയകാര്യത്തിലേർപ്പെടുന്നതാണ് ശ്രേഷ്ഠം. ശാസ്ത്രപണ്ഡിതന്മാരായ ജനങ്ങൾ ബഹുമാനിക്കും. അതിൽ ഒരു ലോകനിന്ദിതമായ ദുഷ്പേരുണ്ട്. ക്ഷത്രധർമ്മസ്ഥനായ മർത്ത്യന്ന് അതും ചെയ്യേണ്ടതായി വന്നുകൂടുന്നു. നിന്ദിതങ്ങളും കുത്സിതങ്ങളും അടിക്കടി ചതിയോടെ അകൃതാത്മാക്കളായ പാണ്ഡവർ ചെയ്തിട്ടുണ്ടുതാനും, മുമ്പ് ധർമ്മചിന്തകന്മാർ ന്യായത്താൽ തത്ത്വം കണ്ടു പറഞ്ഞ ശ്ലോകം ഇപ്രകാരമാണ്,

'തളർച്ച, കേറ്റം, ഊൺ, യാത്ര,
ചിന്നൽ ഈ സമയങ്ങളിൽ
ശത്രുസൈന്യങ്ങളെ ലാക്കിൽ
പ്രഹരിക്കുന്നു ബുദ്ധിമാൻ
അർദ്ധരാത്രിക്കുറങ്ങുമ്പോൾ
നായകൻ പോയനേരവും
സൈന്യം ഭേദിച്ച നേരത്തും
പ്രഹരിക്കുന്നു ബുദ്ധിമാൻ.'

ഇതെല്ലാം ചിന്തിച്ചു രാത്രിസമയം പാണ്ഡുപാഞ്ചാലന്മാർ ഉറങ്ങുന്ന തക്കംനോക്കി പ്രതാപവാനായ ദ്രൗണി ക്രൂരമായ വിചാരത്തോടുകൂടി വീണ്ടും തീർച്ചപ്പെടുത്തി. ഉറങ്ങിക്കിടക്കുന്ന അമ്മാവനേയും ഭോജനേയും വിളിച്ചുണർത്തി. ഉടനെ ഉണർന്ന കൃപനും ഭോജനും ദ്രൗണി പറഞ്ഞ വാക്കു കേട്ടു. അവർ അതിന്നുത്തരമൊന്നും പറഞ്ഞില്ല. ദ്രൗണി ലജ്ജിച്ചു. അവൻ മുഹൂർത്തസമയം ചിന്തിച്ച് ധ്യാനിച്ച് ബാഷ്പവിഹ്വലനായി പറഞ്ഞു.

ദ്രൗണി പറഞ്ഞു: 'ബലിയായ ആ വീരൻ നിസ്സഹായനായി കൊല്ലപ്പെട്ടു. അവന്നുവേണ്ടിയാണല്ലോ നാം പാണ്ഡുപുത്രരോടു വൈരം കൈക്കൊണ്ടത്. ആ ക്ഷുദ്രന്മാർ പലരുംകൂടി ശുദ്ധവിക്രമനായ അവനെ ഒറ്റയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഭീമൻ അവനെ അടിച്ചുവീഴ്ത്തി. പതിനൊന്നക്ഷൗഹിണിയുടെ നാഥനായ രാജാവിനെ ക്ഷുദ്രനായ മാരുതി എന്തൊരു നൃശംസമാണു ചെയ്തത്. മൂർദ്ധാഭിഷിക്തനായ ആ രാജാവിന്റെ ശിരസ്സിൽ അവൻ കാൽകൊണ്ടു ചവിട്ടി. പാഞ്ചാലർ ആർക്കുന്നു! ചിരിക്കുന്നു! കൂവുന്നു! ശംഖുവിളിക്കുന്നു! ഭേരിയടിക്കുന്നു!

ഘോരമായി ദിക്കിലൊക്കെ കാറ്റടിക്കുന്നു. അശ്വങ്ങളുടെ ഹേഷാരവം കേൾക്കുന്നു. ആനകളുടെ ചിന്നംവിളി കേൾക്കുന്നു. ശൂരന്മാരുടെ സിംഹാരവങ്ങളും വളരെ കേൾക്കുന്നു. കിഴക്കുദിക്കിൽ രഥനേമീസ്വനങ്ങൾ കേൾക്കുന്നു.

പാണ്ഡവന്മാർ ധാർത്തരാഷ്ട്രർക്ക് ഈ നാശങ്ങളൊക്കെ വരുത്തിക്കൂട്ടി. ഈ മഹാവൈശസത്തിൽ നമ്മൾ മൂന്നുപേർ മാത്രം ശേഷിച്ചു. ചിലർ നാഗശതപ്രാണന്മാരും ചിലർ സർവ്വാസ്ത്രകോവിദന്മാരുമായിരുന്നു. അവരെല്ലാം പാണ്ഡവന്മാരാൽ ഹതരായി. എല്ലാം കാലവിപര്യയംതന്നെ! വാസ്തവത്തിൽ കാര്യം ഇങ്ങനെതന്നെ വരേണ്ടതാണ്. ദുഷ്കരമായ ക്രിയ ചെയ്താലും ഇക്കാര്യത്തിന്റെ നില ഇതുതന്നെ. വ്യാമോഹംകൊണ്ടു നിങ്ങൾക്ക് എന്റെ അഭിപ്രായം സ്വീകാര്യമല്ലെങ്കിൽ ഈ മഹാവിപത്തിൽ ഏതാണ് ശ്രേയസ്കരമെന്നു പറഞ്ഞാലും."

**2. ദ്രൗണികൃപസംവാദം - ദ്രൗണിയും കൃപനും തമ്മിൽ പറഞ്ഞുറയ്ക്കുന്നു -** കൃപൻ പറഞ്ഞു: "വിഭോ! ഭവാൻ പറഞ്ഞ വാക്കു ഞാൻ കേട്ടു. കാര്യം മനസ്സിലാക്കി. ഇനി ഞാൻ പറയുന്നതും കുറഞ്ഞൊന്നു കേൾക്കുക. മനുഷ്യരായ മനുഷ്യരെല്ലാം കർമ്മദ്വയംകൊണ്ട് ബന്ധിക്കപ്പെട്ടവരാണ്. ദൈവം, പൗരുഷം ഈ രണ്ടുകാര്യമല്ലാതെ മറ്റൊന്നും ഇല്ല. ദൈവം മാത്രംകൊണ്ടു കാര്യം സാധിക്കുന്നില്ല. പൗരുഷം മാത്രമായാലും സാധിക്കുകയില്ല. സിദ്ധി രണ്ടും ഇണങ്ങിയാൽ, ദൈവവും പൗരുഷവും ചേർന്നാൽ, അധമകാര്യമായാലും ഉത്തമകാര്യമായാലും അസംഖ്യം കാര്യങ്ങൾ പ്രവർത്തിച്ചും നിവർത്തിച്ചും കാണുന്നുണ്ട്. മഴക്കാർ മലയിൽ പെയ്തതുകൊണ്ടു മാത്രം ഫലം സിദ്ധിക്കുന്നുണ്ടോ? ഉഴുതു കൃഷിചെയ്ത കണ്ടത്തിൽനിന്നു ഫലം സിദ്ധിക്കുന്നില്ലേ? ദൈവം അല്ലാത്ത ഉദ്യമവും, ഉദ്യമംവിട്ട ദൈവവും എല്ലായിടത്തും വ്യർത്ഥമായിത്തീരും. മുമ്പു പറഞ്ഞതു തീർച്ചയാണെന്നു ധരിച്ചോളൂ. ദൈവം വർഷിച്ച കണ്ടത്തിൽ നല്ലപോലെ ഉഴുതുമറിച്ചാൽ വിത്തു വളരെയായി ഇരട്ടിച്ചുവരുന്നു. അതുപോലെയാണ് മർത്ത്യന്റെ സിദ്ധിയും. അതുകൊണ്ട് ദൈവം സ്വയമായി പ്രവർത്തിക്കയില്ലെന്നു തീർച്ചയാക്കി. മിടുക്കന്മാരായ പ്രാജ്ഞർ പൗരുഷത്താൽ പ്രവർത്തിക്കുന്നു. മനുഷ്യർക്കു കാര്യാർത്ഥമൊക്കെ അവയാൽ പ്രവർത്തിച്ചും നിവർത്തിച്ചും കാണുന്നു. ചെയ്ത പൗരുഷം ദൈവംകൊണ്ടു സഫലമാകും. അപ്രകാരം കർമ്മംചെയ്താൽ ഫലം സിദ്ധിക്കും. സമർത്ഥരായ മനുഷ്യർക്കു ദൈവാനുഗ്രഹമില്ലാത്ത ഉദ്യമം നന്നായി ചെയ്തിട്ടും ലോകത്തിൽ നിഷ്ഫലമായിക്കാണുന്നുണ്ട്. അതുകണ്ട് അലസന്മാരായ മനുഷ്യർ, ധൈര്യംകുറഞ്ഞവർ ഉദ്യമത്തെ ഗർഹിക്കുന്നു, അധിക്ഷേപിക്കുന്നു. പ്രാജ്ഞന്മാർക്ക് അതൊട്ടും പിടിക്കയില്ല. ചെയ്ത കർമ്മം മിക്കതും നിഷ്ഫലമായി കാണുന്നില്ല. ബുദ്ധിമുട്ടാത്ത കർമ്മം വലിയ ഫലം തരുന്നതായും കാണാം. യദൃച്ഛയാൽ, യത്നിക്കാതെ ഏതാനും സാധിക്കുന്നതായാലും, പ്രയത്നിച്ചിട്ട് സാധിക്കാഞ്ഞാലും, കാഴ്ചയിൽ രണ്ടും മോശമാണ്. ദക്ഷൻ, സമർത്ഥൻ, ജീവിക്കുവാൻ ശക്തനാകുന്നു. മടിയനാകട്ടെ, സുഖം പ്രാപിക്കുകയുമില്ല. ജീവലോകത്തിൽ സമർത്ഥന്മാർ മുറ്റും ഹിതൈഷികളായി കാണപ്പെടുന്നു. സമർത്ഥൻ ക്രിയ ചെയ്തിട്ടു ഫലം നേടാതിരിക്കയാണെങ്കിൽ അവന്നു കുറ്റമില്ല. അവൻ നേടേണ്ടതു നേടി എന്നും വരാം. കർമ്മംചെയ്യാതെ ലോകത്തിൽനിന്ന് ഫലം അനുഭവിച്ചവൻ കുറ്റം ആരോപിക്കപ്പെടേണ്ടവനാണ്. അവൻ മിക്കവാറും ദ്വേഷിക്കപ്പെടേണ്ടവനായിത്തീരും. ഈ കാര്യങ്ങൾ വകവെക്കാതെ മറിച്ച് കാര്യങ്ങളിൽ ഏർപ്പെടുന്നവൻ തനിക്കുതന്നെ അനർത്ഥമുണ്ടാക്കുന്നവനാണ്. ധീമാന്മാരുടെ നയം ഇതാണ്. പൗരുഷത്തിന്റെ കുറവുകൊണ്ടും, ദൈവത്തിന്റെ കുറവുകൊണ്ടും, ഇങ്ങനെ രണ്ടു കാരണങ്ങളാൽ ഉദ്യമം ഫലിക്കാതാകും. പൗരുഷത്തിന്റെ കുറവാൽ കർമ്മം ഫലിക്കുകയില്ല. ദൈവങ്ങളെ വണങ്ങി നന്നായി അർത്ഥത്തിന്നു യത്നിക്കുന്നവൻ, ദാക്ഷിണ്യമുള്ള ദക്ഷൻ, പാഴായി ക്ഷയത്തെ പ്രാപിക്കുന്നില്ല.

ഇതാണ് നല്ല മാർഗ്ഗം. ഈ മാർഗ്ഗത്തിൽ വൃദ്ധരെ സേവിച്ച്, ശ്രേയസ്സ് ചോദിച്ചറിഞ്ഞ്, ഹിതം മനസ്സിലാക്കി ചെയ്യുന്നവൻ ഉദ്യമിച്ച് എന്നും വൃദ്ധരോടു ചോദിക്കും. അവരാണ് യോഗത്തിന്നു മൂലമായിട്ടുള്ളത്. അവർമൂലമാണ് സിദ്ധി ഉണ്ടാകുന്നത്.

വൃദ്ധന്മാർ പറയുന്നതു കേട്ട് ഉദ്യമിക്കുന്നവൻ ഉദ്യമത്തിന്റെ ഫലം നന്നായി നേടും. രാഗം, ക്രോധം, ഭയം, ലോഭം ഇവകൊണ്ട് അർത്ഥത്തെ ചിന്തിക്കുന്നവൻ അശക്തനും മാനംകെട്ടവനുമാണ്. അവന്റെ ശ്രീ വേഗം വിട്ടൊഴിഞ്ഞുപോകും. അദീർഘദർശിയും ലുബ്ധനുമായ സുയോധനൻ ആലോചിക്കാതെ മൗഢ്യംചെയ്തു. അചിന്തിതമായി പ്രവർത്തിച്ചു. ഹിതബുദ്ധികളെ തള്ളിക്കളഞ്ഞു. സജ്ജന മന്ത്രം സ്വീകരിച്ചില്ല. ഗുണവാ

ന്മാരായ പാണ്ഡവരോടു വൈരം ചെയ്തു. തടുത്തിട്ടും കൂട്ടാക്കിയില്ല. മുമ്പെതന്നെ വലിയ ദുശ്ശീലക്കാരനും ഉറപ്പിക്കുവാൻ അശക്തനുമായ അവൻ കാര്യംകെട്ടു തപിക്കുമ്പോഴും മിത്രങ്ങളുടെ വാക്കു കേട്ടില്ല. ആ പാപപുരുഷനെ നാം പിന്തുടർന്നതുകൊണ്ട് നമ്മൾക്കും ഈ ദാരുണമായ മഹാവിപത്തു പിണഞ്ഞു ഈ മഹാവ്യസനത്തിൽ ഹൃദയം തപിക്കുകയാണ്. എന്റെ ബുദ്ധിയിൽ ഞാൻ ശ്രേയസ്സ് ഒന്നും കാണുന്നില്ല. ഞാൻ ഒറ്റയ്ക്ക് ചിന്തിച്ചിട്ടും മാർഗ്ഗമൊന്നും കാണുന്നില്ല. വ്യാമൂഢനായ പുരുഷൻ സുഹൃജ്ജനങ്ങളുമായി ആലോചിക്കണം. ചോദിച്ചു ചെയ്യണം. അതിൽ വിനയബുദ്ധിയുളളവൻ നന്മ കണ്ടെത്തും. എന്നാൽ അവന്റെ കാര്യം ബുദ്ധിയിൽ കണ്ടു പണ്ഡിതന്മാർ അവൻ ചോദിക്കുന്നതിൽ ഉപദേശം നല്കും. അവൻ അത് അനുസരിക്കണം. നാം ധൃതരാഷ്ട്രനോടും, ഗാന്ധാരിയോടും, വിദുരനോടും, ചെന്നു ചോദിക്കുകയാണ് ഇനി ഉത്തമം. ചോദിച്ചാൽ അവർ പറയുന്നതു നാം ചെയ്യുക. അതാണ് നമ്മൾക്കു നന്മ വരുത്തുക. അതു നാം ഉടനെ ചെയ്യുക. ഇതാണ് എന്റെ നിശ്ചയം. കാര്യങ്ങൾ ചെയ്യാതെ അതിന്റെ ഫലം ഒരിക്കലും കിട്ടുകയില്ല. പ്രയത്നം ചെയ്തിട്ടും കാര്യം ഫലിക്കുന്നില്ലെങ്കിൽ അവർ ദൈവഹതന്മാരാണ്. അവരുടെ കാര്യത്തിൽ പിന്നെ ചിന്തിക്കേണ്ടതില്ല."

**3. ദ്രൗണിമന്ത്രണം** – സഞ്ജയൻ പറഞ്ഞു: "ധർമ്മാർത്ഥസഹിതമായി കൃപൻ ശുഭം പറഞ്ഞതു കേട്ടപ്പോൾ അശ്വത്ഥാമാവ് നിരാശനും ദുഃഖിതനുമായി. ശോകാഗ്നിയിൽക്കിടന്നെരിയുന്ന അവൻ മനസ്സിനെ അതിക്രൂരമാക്കി രണ്ടുപേരോടും പറഞ്ഞു: 'ആൾതോറും ശോഭനമായ ബുദ്ധി ജനിക്കും. ആ ഉദിക്കുന്ന സ്വന്തമായ പ്രജ്ഞകൊണ്ടു വെവ്വേറെ ഏവരും സന്തോഷിക്കും. താൻ ഏറ്റവും ബുദ്ധിമാനാണെന്നു ലോകർ വിചാരിക്കുന്നതായി അവർക്കു തോന്നും. ഏവർക്കും താൻ സമ്മതനും ബഹുമാന്യനുമാണെന്ന് അവർ വിചാരിക്കും. തന്നത്താൻ ഏവരും വാഴ്ത്തും. ഏവർക്കും സ്വന്തമായ പ്രജ്ഞ സാധുവാദത്തിൽ നില്ക്കുന്നതാണ്. അവർ പരബുദ്ധിയെ നിന്ദിക്കുകയും, സ്വബുദ്ധിയെ വാഴ്ത്തുകയും ചെയ്യും. കാരണാന്തരയോഗത്താൽ യോഗത്തിൽ ബുദ്ധിചേർന്നവർ അന്യോന്യം തുഷ്ടരായി ഏറ്റവും ബഹുമാനിക്കും. അതാതാളുകൾക്ക് അപ്പോഴപ്പോൾ അതാതു ബുദ്ധി കാലയോഗത്തിൽ മാറിമാറി തമ്മിൽ നാശമുണ്ടാക്കുന്നു. മനുഷ്യർക്കു വിശേഷിച്ചും ചിത്തവൈചിത്ര്യം ചിത്തവൈക്ളബ്യംകൊണ്ട് ഉണ്ടാകുന്നു. നല്ല വൈദ്യൻ വ്യാധിയറിഞ്ഞ് ശമനമുണ്ടാക്കുവാൻ ചികിത്സ കല്പിക്കുന്നു. അപ്രകാരം കാര്യയോഗത്തിൽ മനുഷ്യൻ ബുദ്ധിവെക്കുന്നു. തന്റെ ബുദ്ധിയാൽ കണ്ടതിനെ മറ്റ് മനുഷ്യർ നിന്ദിക്കുന്നു. ചെറുപ്പത്തിൽ മനുഷ്യന്റെ ബുദ്ധി ഒരുവിധമാണ്. അവൻ ബോധക്കുറവുകൊണ്ടു പലതിലും മോഹിക്കുന്നു. യൗവനത്തിൽ അവന്റെ ചിന്താഗതി മറ്റൊന്നാണ്. മഹാഘോരവ്യസനമോ അപ്രകാരം സമൃദ്ധിയോ പ്രാപിച്ച പുരുഷൻ ഹേ ഭോജാ, ബുദ്ധിവൈകൃതം കാണിക്കുന്നു. ഒരാൾക്ക് അപ്പോൾ ബുദ്ധി അതാതിന്നനുസരിച്ച് മാറുന്നു. പ്രജ്ഞയ്ക്കുറപ്പറ്റതുകൊണ്ട് അവന്നു ചിലതു രുചിക്കുകയില്ല.

പ്രജ്ഞയ്ക്ക് ഒത്തവിധം നല്ലപോലെ ബുദ്ധിയോടുകൂടി ആര്യൻ ചെയ്യുന്നതേതോ അതാണ് അവന്ന് യോഗസാധനം. എല്ലാ മനുഷ്യരും 'ഇതു നന്ന്' എന്നുറച്ച് പ്രീതിയോടെ കൊലകൾകൂടി നടത്തുന്നു. എല്ലാവരും യുക്തിയോടെ ചിന്തിച്ച് പല കാര്യങ്ങളും ചെയ്യും; അത് ഹിതമാണെന്നു വിചാരിക്കുകയും ചെയ്യും. വ്യസനത്തിൽ എനിക്ക് ഇപ്പോളുണ്ടായ ബുദ്ധിയെ ഞാൻ നിങ്ങളോടു പറയാം. അതാണ് എന്റെ ശോകം തീർക്കുക' പ്രജാസൃഷ്ടി കഴിച്ച് പ്രജാപതി ജാതിതോറും കർമ്മം നല്കി. ബ്രാഹ്മണനിൽ വേദവും, ക്ഷത്രിയനിൽ തേജസ്സും, വൈശ്യനിൽ ദാക്ഷ്യവും, ശൂദ്രനിൽ സർവ്വാനുകൂല്യവും വെച്ചു. അദാന്തനായ ബ്രാഹ്മണൻ ദുഷ്ടനാണ്. തേജസ്സില്ലാത്ത രാജാവ് അധമനാണ്. അദക്ഷനായ വൈശ്യൻ നിന്ദ്യനാണ്. അപ്രതികൂലിയായ ശൂദ്രനും നിന്ദ്യനാണ്. പൂജ്യമായ ബ്രാഹ്മണമഹാകുലത്തിലാണ് ഞാൻ പിറന്നത്. എന്നിട്ട് എന്റെ ഭാഗ്യക്കുറവുകൊണ്ട് ക്ഷത്രധർമ്മത്തിൽ ഞാൻ നില്ക്കുന്നു. ക്ഷത്രധർമ്മം അറിഞ്ഞ ഞാൻ ഇനി ബ്രാഹ്മണ്യം ആശ്രയിച്ച് മഹാകർമ്മം ചെയ്താലും അത് സാധുസമ്മതമാവുകയില്ല. യുദ്ധത്തിൽ വില്ലും ദിവ്യാസ്ത്രങ്ങളുമേന്തിയ ഞാൻ അച്ഛനെ കൊന്നതായി കണ്ട് സഭയിൽ എന്താണു പറയുക? ആ ഞാൻ ഇഷ്ടപ്പടിക്ക് ഇപ്പോൾ ക്ഷത്രധർമ്മമെടുത്ത് ഉടനെ രാജാവിന്റെയും എന്റെ അച്ഛന്റെയും സന്നിധിയിൽ എത്തുന്നതാണ്. ഇന്നു പാഞ്ചാലർ വിശ്വാസത്തോടു കൂടി ചട്ടയും വാഹനങ്ങളുമൊക്കെ വിട്ട് വിജയഹർഷത്തോടെ സൈ്വരമായി കിടന്നുറങ്ങും. വളരെദിവസത്തെ ആയാസം കൊണ്ട് അവർ ഈ രാവിൽ ഉറങ്ങുമ്പോൾ ഞാൻ അതിദുഷ്കരമായ സിബിരാവസ്കന്ദനം ചെയ്യുന്നുണ്ട്. ഞാൻ ശിബിരത്തിൽ ചെന്നുകയറി ചത്തമട്ട് ഉറങ്ങിക്കിടക്കുന്നവറ്റയെ ഇന്ദ്രൻ ദാനവരെയെന്നപോലെ ആക്രമിച്ചു മുടിക്കുന്നതാണ്. ധൃഷ്ടദ്യുമ്നാദ്യന്മാരെ ഒടുക്കി ഇപ്പോൾ ഉണക്കക്കാട് തീ എന്നപോലെ മുടിക്കുന്നുണ്ട്. ആ പാഞ്ചാലന്മാരെ കൊന്നല്ലാതെ എന്റെ മനസ്സിന്ന് ശാന്തി ലഭിക്കയില്ല. ഇന്നു ഞാൻ അടരിൽ പാഞ്ചാലരിൽ ഒന്ന് ചരിക്കും. പിനാകി പശുക്കളെയെന്നപോലെ എല്ലാറ്റിനേയും കൊന്നുമുടിക്കും. ക്ഷണംക്ഷണമായി വെട്ടിനുറുക്കും! പാണ്ഡവരേയും ഞാൻ പ്രഹൃഷ്ടനായി മർദ്ദിക്കും. ഒന്നിനേയും ജീവനോടെ വിടില്ല. സർവ്വപാഞ്ചാലരേയും കൊന്ന് ശവംമന്നിൽ നിറച്ച്, ഓരോന്നോരോന്നായി അവറ്റിനെപ്പിടിച്ച് വെട്ടിനുറുക്കി അച്ഛന്റെ കടം വീട്ടും.

ദുര്യോധനനും, കർണ്ണനും, ഭീഷ്മനും, സിന്ധുരാജാവും പെട്ട ദുർഗ്ഗമമായ മാർഗ്ഗത്തിലൂടെ പാഞ്ചാലന്മാരെയും ഞാൻ അയയ്ക്കും. ഈ രാത്രി പാഞ്ചാലരാജാവായ ധൃഷ്ടദ്യുമ്നന്റെ തല പശുവിന്റെ തലയെന്നവിധം ഞാൻ ബലമായി പിടിച്ചു ഞെരിച്ചൊടിക്കും! തകർക്കും! മഥിക്കും! കിടന്നുറങ്ങുന്ന പാണ്ഡുപാഞ്ചാലനന്ദനന്മാരെയൊക്കെ നിശിതമായ ഖൾഗംകൊണ്ട് രാത്രി വെട്ടിമുറിക്കും ഗൗതമാ! ഈ രാത്രി പാഞ്ചാലബലത്തെ ഉറക്കത്തിൽ മുടിച്ച് ഹേ മഹാമതേ, കൃതാർത്ഥനായി സുഖം പ്രാപിക്കുന്നുണ്ട്!"

**4. ദ്രൗണിമന്ത്രണം** – കൃപൻ പറഞ്ഞു: "ഹേ അച്യുതാ! അശ്വത്ഥാമാവേ! ഭാഗ്യത്താൽ നിനക്ക് പ്രതിക്രിയ ചെയ്യുവാനുള്ള ബുദ്ധി ഉദിച്ചു. നിന്നെ തടുക്കുവാൻ വജ്രപാണിക്കുപോലും സാദ്ധ്യമല്ല. ഞങ്ങൾ രണ്ടുപേരും പുലർച്ചയിൽ നിന്നെ പിന്തുടരാം. ചട്ടയും, കൊടിയുംവിട്ട് രാത്രി നീ വിശ്രമിക്കുക! നിന്നെ കൃതവർമ്മനും, ഞാനും പിന്തുടരാം. മാറ്റാരോട് ഏറ്റുചെല്ലുന്ന സമയത്ത് ഞങ്ങൾ ചട്ടയിട്ട് തേരിൽക്കയറി നിന്നോടുകൂടി പോരാം. ഞങ്ങളോടൊത്തു ചെന്നെതിർത്ത് പാഞ്ചാലരെ കൂട്ടത്തോടെ നീ വധിക്കും. വിശ്രമിച്ചാൽ നീ ശക്തനാണ്. രാത്രി നീ വിശ്രമിക്കൂ. ഉണ്ണീ, നീ എത്ര ദിവസമായി ഉറങ്ങിയിട്ട്. ഇന്നു നീ കിടന്ന് ഒന്നുറങ്ങൂ! വിശ്രമിച്ച് ഒന്നുറങ്ങി സ്വസ്ഥചിത്തനായി പോരിൽ ശത്രുക്കളെ ചെന്ന് എതിർക്കുക. നീ അവരെയൊക്കെ തീർച്ചയായും മുടിക്കും. തേരാളിമുഖ്യനായ നിന്നെ വില്ലെടുത്ത് എത്തുമ്പോൾ ജയിക്കുവാൻ ഇന്ദ്രൻ വിചാരിച്ചാലും കഴിയുകയില്ല. കൃപനോടൊത്തു കൃതവർമ്മാവ് കാക്കുന്ന നീ ചെല്ലുമ്പോൾ പോരിൽ ക്രുദ്ധനായ നിന്നോട് ഏൽക്കുവാൻ ഇന്ദ്രൻപോലും ശക്തനാണോ? നമ്മൾ രാത്രി വിശ്രമിച്ച് സൗഖ്യമായി പുലർച്ചെ ചെന്നു രിപുക്കളെ കൊല്ലുക.

നിനക്കു ദിവ്യാസ്ത്രങ്ങളുണ്ട്. അതിൽ എനിക്ക് ഒട്ടും ശങ്കയില്ല. മഹേഷ്വാസനായ സാത്വതനും എന്നും സമർത്ഥനാണ് പോരിൽ. ആ നമ്മൾ ഉണ്ണീ, ഒത്തുചേർന്ന് സർവ്വശത്രുക്കളേയും പോരിൽ ഊക്കിൽ കൊന്നൊടുക്കി മഹത്തായ പ്രീതി നേടുക. അവ്യഗ്രനായ നീ വിശ്രമിക്കുക! സുഖമായി ഉറങ്ങുക! ഞാനും കൃതവർമ്മാവും നീ പോകുമ്പോൾ ചട്ടയിട്ടു വില്ലെടുത്ത് ഒപ്പം പിന്തുടരാം. പ്രഭാതത്തിൽ ഇന്ദ്രൻ ദാനവരെയെന്നവിധം മുടിച്ച് വിഹരിക്കുക.

പാഞ്ചാലപ്പടയെ ജയിക്കുവാൻ നീ ശക്തനാണ്. പോരിൽ എന്നോടുകൂടിയ നിന്നെ കൃതവർമ്മാവ് കാക്കുമ്പോൾ, സാക്ഷാൽ വിഭുവായ വജ്രപാണിപോലും താങ്ങുവാൻ ശക്തനാകയില്ല. ഞങ്ങൾ ഒരിക്കലും പിന്മടങ്ങുകയില്ല. എല്ലാറ്റിനേയും മുടിക്കാം; പ്രഭാതമാകട്ടെ! ഞാൻ പറയുന്നതു സത്യമാണ്."

സഞ്ജയൻ പറഞ്ഞു: "അമ്മാവൻ ഇപ്രകാരം ഹിതം പറഞ്ഞപ്പോൾ ദ്രൗണി ക്രോധരക്താക്ഷനായി അമ്മാവനോടു പറഞ്ഞു: 'ഹേ അമ്മാവാ! ഉറങ്ങുകയോ? ആതുരന്ന് ഉറക്കമുണ്ടോ? അമർഷിക്ക് ഉറക്കമുണ്ടോ? അർത്ഥം ചിന്തിക്കുന്നവന്ന് ഉറക്കമുണ്ടോ? കാമിക്കുന്നവന്ന് ഉറക്കമുണ്ടോ? ഈ നാലുകൂട്ടം കാര്യവും എന്നിൽ ഒത്തുചേർന്നിരിക്കുന്നു. അച്ഛന്റെ വധം ഓർത്തിട്ട് ലോകത്തിൽ ഇതിൽപ്പരം ദുഃഖം വേറെയുണ്ടോ എന്നു ചോദിക്കട്ടെ! രാവും പകലും ആ ദുഃഖം എന്നെ ദഹിപ്പിക്കുകയാണ്.

ആ ദുഷ്ടൻ ഏതുവിധമാണ് എന്റെ അച്ഛനെ കൊന്നത്? അത് അങ്ങു കണ്ടതല്ലേ, അതോർക്കുമ്പോൾ എന്റെ മർമ്മങ്ങൾ പിളരുന്നു. എന്നെപ്പോലെയുള്ള ഏതൊരുത്തൻ ഒരു മുഹൂർത്ത സമയം ജീവിച്ചിരിക്കും? ദ്രോണനെ കൊന്നുവെന്നു പാഞ്ചാലന്മാർ പറയുന്നതു ഞാൻ കേൾക്കുന്നു. ധൃഷ്ടദ്യുമ്നനെ കൊല്ലാതെ ഞാൻ അടങ്ങുകയില്ല. താതഘാതിയായ അവൻ വദ്ധ്യനാണ്. പാഞ്ചാലരും വദ്ധ്യരാണ്. തുടയൊടിഞ്ഞുകിടക്കുന്ന രാജാവിന്റെ വിലാപവും ഞാൻ കേട്ടു ഏതു കഠിനന്റെ ഹൃദയത്തെയാണ് അതു പിളരാതിരിക്കുക! ഏതു നിർദ്ദയന്റെ കണ്ണിൽനിന്നാണു കണ്ണുനീർ ചാടാതിരിക്കുക! തുട ഖണ്ഡിച്ച രാജാവിന്റെ അപ്രകാരമുള്ള ആ വാക്കുകേട്ടു. ഞാൻ ജീവിച്ചിരിക്കെ എന്റെ മിത്രപക്ഷം തോറ്റു എന്നുവന്നതും എന്റെ ശോകത്തെ വർദ്ധിപ്പിക്കുന്നു. ഒഴുക്ക് ആഴിയെ എന്നപോലെ ഹൃദയത്തെ മഥിക്കുന്നു. ഏകാഗ്രനായ എനിക്കിപ്പോൾ നിദ്രയെവിടെ? സുഖമെവിടെ?

വാസുദേവാർജ്ജുനന്മാർ കാക്കുന്ന അവർ മഹേന്ദ്രന്നുപോലും അസഹ്യന്മാരാണെന്ന് കാണുന്നുണ്ട്. അമ്മാവാ! ഈ വന്നുയർന്ന കോപം അടക്കുവാനും ഞാൻ അശക്തനാണ്. എന്നെ കോപിപ്പിച്ചു പിന്മാറ്റുവാൻ ഇന്ന് ആരേയും ലോകത്തിൽ കാണുന്നില്ല. ഇപ്രകാരം എന്റെ ബുദ്ധി ഉറച്ചിരിക്കുന്നു. ഇത് നന്നെന്നാണ് എന്റെ അഭിപ്രായം.

വാർത്തികന്മാർ പറഞ്ഞറിഞ്ഞ എന്റെ മിത്രർക്കുപറ്റിയ തോൽവിയും, പാണ്ഡവർക്കുണ്ടായ ജയവും എന്റെ ഹൃദയത്തെ ചുട്ടെരിക്കുകയാണ്. ശത്രുക്കളെയൊക്കെ ഉറക്കത്തിൽ കൊന്നു ഞാൻ വിശ്രമിക്കും. പിന്നെ ഞാൻ അല്ലൽവിട്ട് ഉറങ്ങും."

**5. ദ്രൗണിഗമനം - ദ്രൗണിയുടെ പാണ്ഡവശിബിരഗമനം –** കൃപൻ പറഞ്ഞു: "ഇന്ദ്രിയങ്ങളെ ജയിക്കാത്തവനും ദുർബ്ബുദ്ധിയുമായ മർത്ത്യൻ സേവകനായാലും അവനോട് ധർമ്മാർത്ഥപ്രസംഗങ്ങൾകൊണ്ടൊന്നും യാതൊരു പ്രയോജനവുമില്ല. അതെനിക്ക് ബോദ്ധ്യമാണ്. അപ്രകാരംതന്നെ വിനയം പഠിക്കാത്ത മേധാവി ധർമ്മാർത്ഥനിശ്ചയം അല്പവും അറിയുന്നവനാകുന്നില്ല. വളരെനാൾ ശൂരനായ പണ്ഡിതനെ സേവിച്ചിട്ടും വിഡ്ഢിയായ മനുഷ്യൻ, കറിയുടെ സ്വാദ് കൈയിൽ അറിയാത്തതുപോലെ, ധർമ്മങ്ങളെ അറിയുന്നില്ല. കുറച്ചുസമയം കൊണ്ട് പണ്ഡിതനെ സേവിക്കുന്ന പ്രാജ്ഞൻ ധർമ്മങ്ങൾ നാവു കറിയുടെ സ്വാദ് അറിയുന്നതുപോലെ അറിയുന്നു. ബുദ്ധിമാനും നിയതേന്ദ്രിയനുമായ ശുശ്രൂഷകൻ വരുംവരായ്കകളൊക്കെ അറിയുന്നു. അവൻ ഗ്രാഹ്യകാര്യങ്ങളിൽ തെറ്റിനില്ക്കുകയില്ല. അനേയനും, അവമാനിക്കുന്നവനും, ദുശ്ശീലനുമായ പാപപുരുഷൻ ശുഭമായ ദൈവത്തെവിട്ട് പല പാതകങ്ങളും ചെയ്യുന്നു. നാഥനായവനെ സുഹൃത്തുക്കൾ പാപത്തിൽനിന്നു തടുക്കുന്നു. ലക്ഷ്മിയുള്ളവൻ പിൻതിരിക്കും; അലക്ഷ്മി ബാധിച്ചവൻ തിരിക്കുകയില്ല. ഉച്ചങ്ങളും അവചങ്ങളുമായ വാക്കുകൾകൊണ്ട്, അടക്കമുള്ളവൻ അടങ്ങുന്നതിന്ന് ശക്യനാകുന്നു. അതിന്നു കഴിയാത്തവൻ തളർന്നുപോകുന്നു. അപ്രകാരം പ്രാജ്ഞനല്ലാത്ത സുഹൃത്ത് പാപംചെയ്യുകയാണെങ്കിൽ പ്രാജ്ഞന്മാർ ശക്തിപോലെ അതിനെ വീണ്ടും വീണ്ടും തടുക്കും. അവൻ നന്മയ്ക്ക് മനസ്സുവെച്ചു തന്നെത്താൻ അടക്കി ജീവിക്കും.

ഉണ്ണീ, നീ ഞാൻ പറഞ്ഞത് ചെയ്യുക! എന്നാൽ പശ്ചാത്തപിക്കേണ്ടതായി വരികയില്ല. ഉറങ്ങുന്നവരെ കൊല്ലുന്നത് ഒരിക്കലും ധർമ്മമല്ല. അപ്രകാരംതന്നെ ശസ്ത്രമില്ലാത്തവനേയും വാഹനം വിട്ടവനേയും ശരണം പ്രാപിച്ചവനേയും മുടി അഴിഞ്ഞവനേയും കൊല്ലുന്നത് ധർമ്മമല്ല. പാഞ്ചാലന്മാർ ചട്ടയഴിച്ചുവെച്ചുകിടന്നു സുഖമായി ഉറങ്ങുകയാണ്. വിശ്വസ്തരായി ചത്തപോലെ കിടന്നുറങ്ങുകയാണ്. അപ്രകാരമുള്ളവരെ ഉപദ്രവിക്കുന്ന നീചപുരുഷൻ അഗാധവും അപ്ലവവുമായ ഘോരനരകത്തിൽ തീർച്ചയായും ചെന്നുവീഴും! സർവ്വാസ്ത്രജ്ഞരിൽ മുമ്പനാണെന്ന് ലോകത്തിൽ പുകഴ്ന്നവനാണു നീ. നിനക്കു ഈ ലോകത്തിൽ ചെറിയ പാപംപോലും തട്ടുകയില്ല. പിന്നെ ഉദയസൂര്യനെപ്പോലെ ശോഭിക്കുന്നവനാണു നീ. നാളെ സൂര്യൻ ഉദിക്കുമ്പോൾ എല്ലാവരും കാൺകെ പോരിൽ ഈ രിപുക്കളെയൊക്കെ കൊന്നുകൊള്ളുക. ശുക്ളത്തിൽ രക്തംവെച്ചവിധം ഈ ചെയ്യുവാൻ പോകുന്ന പ്രവൃത്തി നിന്ദ്യമാണ്, എന്നാണ് എന്റെ അഭിപ്രായം."

അശ്വത്ഥാമാവ് പറഞ്ഞു: "ഹേ മാതുലാ! ഭവാൻ പറഞ്ഞത് ശരിയാണ്. ഞാൻ സമ്മതിക്കുന്നു. എന്നാൽ ധർമ്മത്തിന്റെ സേതു നൂറുവട്ടം തകർത്തത് അവരാണ്. രാജാക്കന്മാരൊക്കെ കണ്ടുനില്ക്കെ ഭവാന്റെ മുമ്പിൽവെച്ച് ധൃഷ്ടദ്യുമ്നൻ എന്റെ അച്ഛനെ ശസ്ത്രംവെച്ച നേരംനോക്കി വീഴ്ത്തിയില്ലേ? രഥീന്ദ്രനായ കർണ്ണനെ എങ്ങനെയാണു വീഴ്ത്തിയത്. രഥചക്രം വീണനേരം നോക്കിയല്ലേ. ആ മഹാവ്യസനം ബാധിച്ചനേരം നോക്കിയല്ലേ, അർജ്ജുനൻ അവനെ സംഹരിച്ചത്? ഭീഷ്മനെ എങ്ങനെയാണു വീഴ്ത്തിയത്? അസ്ത്രംവെച്ച സമയത്തല്ലേ? ശിഖണ്ഡിയെ മുന്നിൽനിർത്തി ഗാണ്ഡീവപാണിയല്ലേ ഈ പണി ചെയ്തത്? പ്രായോപവേശംചെയ്ത ഭൂരിശ്രവസ്സിനെ മന്നവന്മാർ വിളിച്ചാർക്കുന്നത് ഗണിക്കാതെയല്ലേ സാത്യകി കൊന്നത്? നമ്മുടെ രാജാവിനെ ധർമ്മാനുസൃതമാണോ വീഴ്ത്തിയത്? മഹാരഥന്മാർ പലരും ചുഴന്നുനില്ക്കെ ഭീമൻ അധർമ്മമായി ഗദ കരാറുതെറ്റിച്ച് തുടയ്ക്കടിച്ചിട്ടല്ലേ വീഴ്ത്തിയത്? ആ രാജാവിന്റെ വിലാപം എന്റെ ഹൃദയത്തെ പിളരുന്നു. ഇപ്രകാരം ദുഷ്ടന്മാരായ പാഞ്ചാലപ്രഭൃതികളാണ് ധർമ്മത്തിന്റെ സേതു തകർത്തത്. മര്യാദകെട്ട അവരെ ഭവാൻ എന്തുകൊണ്ട് നിന്ദിക്കുന്നില്ല? എന്റെ അച്ഛനെ കൊന്ന പാഞ്ചാലന്മാരെ രാത്രി ഉറക്കത്തിൽ വെട്ടിക്കൊന്ന് പുഴുവായോ പാറ്റയായോ ജന്മമെടുത്താലും ഞാൻ അതു സ്വീകരിച്ചുകൊള്ളാം. ഈ ചെയ്യുവാൻപോകുന്ന കാര്യത്തിൽ ഞാൻ വെമ്പൽകൊള്ളുകയാണ്. ആ വെമ്പൽ ഉള്ളിലുള്ള എനിക്ക് നിദ്രയെങ്ങനെ വരും? സുഖമെങ്ങനെ ലഭിക്കും? ഇന്നേവരെ ജനിച്ചിട്ടില്ല. ജനിക്കയുമില്ല, എന്റെ മനസ്സിൽ നിശ്ചയിച്ച ഈ തീരുമാനം മാറ്റുവാൻ കഴിവുള്ള ഒരാൾ!"

സഞ്ജയൻ പറഞ്ഞു: "എന്നു പ്രതാപവാനായ ദ്രോണപുത്രൻ പറഞ്ഞ് തനിയെ അശ്വങ്ങളെ പൂട്ടി ശത്രുക്കളുടെനേരെ യാത്രയായി. അവനോട് മഹാത്മാക്കളായ ഭോജഗൗതമന്മാർ ചോദിച്ചു: 'ഭവാൻ എന്തിനാണ് തേരു പൂട്ടിയത്? എന്തു ചെയ്യുവാനാണു പുറപ്പാട്? നാം ഒരു കൂട്ടായി ചേർന്നവരാണല്ലോ. സമാനസുഖദുഃഖരായ ഞങ്ങളെ ശങ്കിക്കയാണോ?' പിതൃവധത്തെ ചിന്തിച്ച് ക്രുദ്ധനായ അശ്വത്ഥാമാവ് തന്റെ ചികീർഷിതം ശരിക്കങ്ങു പറഞ്ഞു. 'നൂറായിരം വൈരികളെ അസ്ത്രംകൊണ്ടു ഞാൻ ഹനിച്ചു. ശസ്ത്രംവെച്ച എന്റെ അച്ഛനെ ആ ധൃഷ്ടദ്യുമ്നൻ വധിച്ചു. അപ്രകാരം ചട്ട ഊരിവെച്ച നേരം നോക്കി ആ പാപിയായ പാഞ്ചാലപുത്രനെ പശുവിനെ കൊല്ലുന്ന മാതിരി ഞാൻ കൊല്ലും. ക്ഷണത്തിൽ ചട്ടയിട്ട് വാളും വില്ലുമെടുത്ത് എന്നെ നോക്കി കാത്തുകൊള്ളുക.' എന്നു പറഞ്ഞ് തേരിൽക്ക

യറി ശത്രുക്കളുടെനേരെ യാത്രയായി. കൃപനും കൃതവർമ്മനും അവനെ പിന്തുടർന്നു. പരാഭിമുഖരായി പോകുന്ന അവർ, യജ്ഞത്തിലെ ഹോമാഗ്നിപോലെ ഉജ്ജ്വലിച്ചു. പാഞ്ചാലന്മാർ ഉറങ്ങിക്കിടക്കുന്ന ശിബിരത്തിന്റെ വാതിൽക്കലെത്തി മഹാരഥനായി ദ്രൗണി നിന്നു."

**6. ദ്രൗണിചിന്ത –** ധൃതരാഷ്ട്രൻ പറഞ്ഞു: "പിന്നെ ദ്രൗണി വാതിൽക്കൽ നില്ക്കുന്നതു കണ്ടിട്ട് ഭോജകൃപന്മാർ എന്തു ചെയ്തു? പറഞ്ഞാലും!"

സഞ്ജയൻ പറഞ്ഞു: "വാതിൽക്കൽ ദ്രൗണി കൃപനോടും കൃതവർമ്മാവിനോടുംകൂടി എത്തി.

അവിടെ എത്തിയപ്പോൾ വാതിൽക്കലുണ്ട് ഒരു മഹാഭൂതം നില്ക്കുന്നു! ചന്ദ്രാർക്കന്മാരെപ്പോലെ കാന്തിവീശുന്ന മഹാഭൂതത്തെ കണ്ട് അവർ രോമാഞ്ചപ്പെട്ടു. ഭയങ്കരമായി നീണ്ടുനിവർന്ന ശരീരം! ചോര ഇറ്റിറ്റുവീഴുന്ന പുലിത്തോൽ ധരിച്ചിരിക്കുന്നു. കൃഷ്ണാജിനം ദേഹത്തിലണിഞ്ഞിട്ടുണ്ട്. പാമ്പുകൊണ്ട് പൂണുനൂൽ ഇട്ടിട്ടുണ്ട്. നാനാ ആയുധങ്ങളേന്തിയ അനവധി കരങ്ങളിൽ സർപ്പങ്ങളാൽ തോൾവളയണിഞ്ഞിരിക്കുന്നു. വായിൽനിന്ന് അഗ്നിജ്വാല തള്ളുന്നു. ദംഷ്ട്രകൾനീണ്ട കരാളമായ മുഖം തുറന്ന് അന്തകനെപ്പോലെ നില്ക്കുന്നു. ആയിരം കണ്ണുകളുണ്ട്. അതിന്റെ വേഷവും ദേഹവും വർണ്ണിക്കുവാൻ വിഷമമാണ്. എല്ലാംകൊണ്ടും അതിനെ കണ്ടാൽ ഭയപ്പെട്ട് കുന്നുപോലും തകർന്നുപോകും.

അതിന്റെ വായിൽനിന്നും, മൂക്കിൽനിന്നും, കാതിൽനിന്നും, ആയിരം കണ്ണുകളിൽനിന്നും, അഗ്നിപുറപ്പെടുന്നു. തേജോരശ്മികൾതോറും ശംഖചക്രഗദാധരന്മാരായ നൂറും ആയിരവും ഹൃഷീകേശന്മാർ പുറപ്പെട്ടുകൊണ്ടിരുന്നു.

ലോകഭീഷണവും ആശ്ചര്യവുമായ ആ ഭൂതത്തെ കണ്ട് കൂസാതെ ദ്രൗണി അതിന്റെനേരെ ദിവ്യാസ്ത്രം വർഷിച്ചു. ദ്രൗണി വർഷിച്ച ശരനിരയെല്ലാം ആ ഭൂതം ബഡവാഗ്നി കടൽവെള്ളത്തള്ളലിനെ ഗ്രസിക്കുന്നവിധം ഗ്രസിച്ചു. താൻ വിടുന്ന ശരങ്ങൾ പാഴിലായതു കണ്ട് അശ്വത്ഥാമാവ് അതിന്റെനേരെ അഗ്നിശിഖയൊക്കുന്ന വേല് ചാട്ടി. അതിന്റെ ദേഹത്തിൽ തട്ടി ആ തേർവേല് തകർന്നു. പ്രളയാർക്കനിൽ ഏറ്റ് കൊള്ളിമീൻ തകരുന്നപോലെ ആ വേൽ തകർന്നതുകണ്ടപ്പോൾ ദ്രൗണി ഉറയിൽനിന്ന് ഖഡ്ഗം ഊരി ഭൂതത്തിന്റെനേരെ പ്രയോഗിച്ചു. അത് ആ ഭൂതത്തിൽ അളയിൽ കീരി എന്നപോലെ കടന്നുപോയി. ഉടനെ ദ്രോണപുത്രൻ ചൊടിച്ച് ഇന്ദ്രദ്ധ്വജംപോലെ എരിയുന്ന ഗദ ഭൂതത്തിന്റെ നേർക്കുവിട്ടു. അതും ആ ഭൂതം ഗ്രസിച്ചു. സർവ്വ ആയുധങ്ങളുംപോയി ചുറ്റുംനോക്കുന്ന അവൻ ആകാശംമുഴുവൻ ജനാർദ്ദനന്മാരാൽ നിറയപ്പെട്ടതായി കണ്ടു. നിരായുധനായ ദ്രൗണി അത്യത്ഭുതത്തോടെ ഈ കാഴ്ചകണ്ട് ഏറ്റം താപത്തോടെ കൃപന്റെ മൊഴി ഓർത്തു: 'സുഹൃത്തിന്റെ പത്ഥ്യമായ മൊഴികേൾക്കാത്തവൻ എന്നെപ്പോലെ ആപത്തിലെത്തും. ശാസ്ത്രദൃഷ്ടങ്ങൾ തെറ്റിച്ച് കൊല്ലുവാനൊരുങ്ങുന്ന മൂഢൻ ധർമ്മമാർഗ്ഗഭ്രംശംമൂലം കെട്ടുപോകും. പശു, വിപ്രൻ, നൃപാലൻ, സ്ത്രീ, സഖി, മാതാവ്, പിതാവ്, ഗുരു എന്നിവരിലും ജഡൻ, അന്ധൻ, ദുർബ്ബലൻ എന്നിവരിലും സുപ്തൻ, ഭീതൻ, യാചകൻ എന്നിവരിലും മത്തൻ, ഉന്മത്തൻ, പ്രമത്തൻ എന്നിവരിലും ശസ്ത്രങ്ങൾ പ്രയോഗിക്കരുത് എന്നു പണ്ടുതന്നെ ഗുരുക്കന്മാർ മർത്ത്യർക്ക് ഉപദേശിച്ചു. ഞാൻ ശാശ്വതവും ശാസ്ത്രദൃഷ്ടവുമായ വഴിവിട്ട് ദുർമ്മാർഗ്ഗത്തിൽ പ്രവേശിച്ച് ഘോരമായ ആപത്തിലെത്തി. ആ വിപത്ത് ഘോരതരമാണെന്ന് മനീഷികൾ പറയുന്നു.

വലിയ കൃത്യത്തിന്നൊരുങ്ങി പേടിച്ചൊഴിയേണ്ടതായി വന്നു കൂടി. ശക്തികൊണ്ടും ബലംകൊണ്ടും ആ കർമ്മംചെയ്യുവാൻ കഴികയില്ല. മാനുഷമായ കർമ്മം ദൈവത്തേക്കാൾ മേലെയല്ല. മാനുഷമായ ക്രിയകൾ ചെയ്യുമ്പോൾ ദൈവാനുഗ്രഹമില്ലെങ്കിൽ ധർമ്മമാർഗ്ഗം വിട്ട് അവൻ അപകടത്തിൽചെന്നു ചാടും. എന്റെ ദുർന്നയംകൊണ്ട് എനിക്ക് ഈ ഭയം സംഭവിച്ചു. ദ്രോണപുത്രൻ യുദ്ധത്തിൽ ഒരിക്കലും പിന്തിരിയുകയില്ല. ഈ ഭൂതം ദൈവദണ്ഡംപോലെ ഉയർന്നുനില്ക്കുന്നു. എല്ലാംകൂടി ചിന്തിച്ചിട്ടും ഇതെന്തെന്നു ഞാൻ അറിയുന്നില്ല. തീർച്ചയായും അധർമ്മംകൊണ്ടു വന്ന ആപത്താണ്. അതിന്റെ ഫലമാണ് ഈ ഘോരതടസ്സത്തിനു കാരണമായിക്കാണുന്നത്. എന്നെ പോരിൽ പിന്തിരിപ്പിക്കുകയെന്നത് ദൈവകല്പിതമാണ്. ദൈവാനുകൂല്യമില്ലാതെ അതിന്നൊരുങ്ങിയാൽ സാധിക്കുവാൻ പോകുന്നില്ല. അതുകൊണ്ട് ഞാൻ മഹാദേവനെ ശരണംപ്രാപിക്കുന്നു. ഘോരമായ ദൈവദണ്ഡത്തെ മഹാദേവൻ തീർത്തുതരട്ടെ! കപർദ്ദി, ദേവദേവൻ, അനാമയൻ, ഉമേശൻ, കപാലമാലി, ഹരൻ, രുദ്രൻ എന്നിൽ പ്രസാദിക്കട്ടെ! തപസ്സുകൊണ്ടും വിക്രമംകൊണ്ടും വാനോരിൽ മേലെയായ മഹേശ്വരനെ ഞാൻ ശരണംപ്രാപിക്കുന്നു!"

**7. ദ്രൗണിയുടെ ശിവാർച്ചന –** സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ, ഇപ്രകാരം ചിന്തിച്ച് ദ്രൗണി തേർത്തട്ടിൽനിന്നിറങ്ങി മഹേശ്വരനെ കൈകൂപ്പി പ്രാർത്ഥിച്ചു. 'ഉഗ്രൻ, സ്ഥാണു, ശിവൻ, രുദ്രൻ, ശർവ്വൻ, ഈശാനൻ, ഈശൻ, ഗിരീശൻ, വരദൻ, ദേവൻ, ഭവൻ, ശിതികണ്ഠൻ, അജൻ, ശക്രൻ, ഹരൻ, ദക്ഷമഖാരി, വിശ്വരൂപൻ, വിരൂപാക്ഷൻ, ബഹുരൂപൻ, ഉമേശൻ, ശ്മശാനനിലയൻ, ദൃപ്തൻ, വിഭു, ഭൂരിഗണേശ്വരൻ, ഖട്വാംഗധാരി, ജടിലബ്രഹ്മചാരി എന്നീ നാനാരൂപങ്ങളിൽ വിളങ്ങുന്നവനെ ദുഷ്കരതേജസ്സുകൂടുന്ന എന്റെ ശുദ്ധഹൃദയത്താൽ ഞാൻ ആത്മാവിനെ ഉപഹാരമായി സമർപ്പിച്ച് ഭജിക്കുന്നു. യജിക്കുന്നു! ഹേ ദേവാ! ഭവാനെ ഞാൻ ശരണംപ്രാപിക്കുന്നു. ഈ ഘോരവും, ദുസ്തരവുമായ ആപത്ത് കടക്കുവാനിടയാക്കുവാൻ സർവ്വഭൂതോപഹാരം കൊണ്ട് ശുചിയായി ഞാൻ ത്രിപുരാന്തകനെ യജിക്കുന്നു.

സ്തുതനും, സ്തുത്യനും, സ്തൂയമാനനും, അമോഘനും, ആനത്തോലുടുത്തവനും, വിലോഹിതനും, നീലകണ്ഠനും, അസഹ്യനും, ദുർന്നിവാര്യനുമായ ദേവനെ ഞാൻ ഭജിക്കുന്നു. ശുഭ്രനും ബ്രഹ്മസൃക്കുമായ ബ്രഹ്മത്തെ ഞാൻ ഭജിക്കുന്നു. ബ്രഹ്മചാരിയും, വ്രതവാനും, താപസാലംബനനും, തപോനിഷ്ഠനും, അനന്തനും, ബഹുരൂപനും, ഗണാദ്ധ്യക്ഷനും, ത്ര്യക്ഷനുമായ പാരിഷദേഷ്ടനെ ഞാൻ നമിക്കുന്നു. ധനേശദൃഷ്ടമുഖനും, ഗൗരീഹൃദയകാന്തനും, കുമാരജനകനും, പിംഗനുമായ ഗോവൃഷോത്തമവാഹനനെ ഞാൻ ഭജിക്കുന്നു. തനുവാസനും, മൃത്യുവും, ഉഗ്രനുമായ ആ ഭൂഷണസജ്ജനെ ഞാൻ ഭജിക്കുന്നു. പരങ്ങളേക്കാൾ പരനും, പരമനും പരമഹീനനുമായ ഉത്തമേഷാസ്ത്രധരനെ ഞാൻ നമിക്കുന്നു. ദിഗന്തനും, ദേശരക്ഷിയും, ഹിരണ്യവർമ്മനും, ചന്ദ്രനെ ശിരസ്സിൽ ധരിച്ചവനുമായ ദേവനെ, പരമമായ സമാധിയാൽ ഞാൻ ശരണം പ്രാപിക്കുന്നു. ഈ ഘോരവും, ദുസ്തരവുമായ ആപൽസമുദ്രത്തെ കടത്തിത്തരേണമേ! ഞാൻ ശുചിയായി സർവ്വഭൂതോപഹാരത്താൽ ശുചിയായ അങ്ങയെ യജിക്കുന്നു.'

അവന്റെ നിശ്ചയത്തേയും, കർമ്മോദ്യോഗത്തേയും അറിഞ്ഞ് മഹാദേവൻ അവന്റെ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. മഹേശ്വരൻ ആ മഹാത്മാവിന്റെമുമ്പിൽ പൊൻവേദിയിൽ നിന്നു. ആ വേദിയിൽ അപ്പോൾ അഗ്നിയുണ്ടായി. ദിക്കും, വിദിക്കും, അംബരവും ജ്വാലയാൽ നിറഞ്ഞു. ഉടനെ ശിവന്റെ പരിവാരങ്ങൾ പ്രത്യക്ഷപ്പെട്ടു. ദീപ്തമായ മുഖം, ദീപ്തമായ മിഴി, നാനാതരം പാദങ്ങളും, ബാഹുക്കളും ശിരസ്സുകളുമുള്ളവരും, കൈപൊക്കിപ്പിടിച്ചവരും, ദ്വിപാദ്രിതുല്യാംഗരുമായ മഹാഗണങ്ങൾ പ്രത്യക്ഷമായി. നായ, പന്നി, ഒട്ടകം എന്നിവയുടെ മുഖമുള്ളവരും, കുതിര, കുറുക്കൻ, കരടി, പൂച്ച, പുലി, ആന, കുരങ്ങ്, തത്ത, കാക്ക, പരുന്ത്, പാമ്പ്, ഹംസം, ആമ, മുതല, തിമിംഗലം, ക്രൗഞ്ചം, സിംഹം, പ്രാവ് എന്നിവയുടെ മുഖമുള്ളവരും,കൈയ് കാതായവരും, സഹസ്രാക്ഷരും, വയറു വലിയവരും, തലയില്ലാത്തവരും, കണ്ണും നാവും ജ്വലിക്കുന്നവരും, ചതുർഭുജന്മാരും, മുടിചുരുണ്ടവരും, കിരീടം ധരിച്ചവരും, ശതഘ്നി, വജ്രം, ഗദ എന്നിവയെടുത്തവരും, പിമ്പ് ആവനാഴിയിലാക്കിയ സമരാഢ്യന്മാരും, ധ്വജ

മുള്ളവരും, വലിയ കയറും, വടിയും, മഴുവുമെടുത്തവരും, സർപ്പങ്ങൾ അണിഞ്ഞവരുമായ ശിവപാർഷദന്മാരും അവിടെ വിളങ്ങി.

പാട്ടുകാരും, നർത്തകന്മാരും, ആട്ടക്കാരും അതിൽ ഉണ്ടായിരുന്നു. അവർ ചാടിത്തുള്ളി തകർത്ത് ഉച്ചത്തിലാർത്തു. കൈയുയർത്തി മത്തഹസ്തികൾപോലെ മദിച്ചുതുള്ളി. ചോരക്കൊഴുപ്പുമോന്തി, കുടലും മാംസവും തിന്നുന്നമട്ടിൽ ഭൈരവന്മാർ അലറി. നാനാവാദ്യത്തോടും കൂക്കിവിളിയോടും അട്ടഹാസത്തോടുംകൂടി അവർ ദ്രൗണിയുടെ സമീപത്തിൽചെന്നു. ജ്വാലാകേശന്മാരും, രോമംനീണ്ട ചതുർഭുജന്മാരും, ചെമ്മരിയാടിന്റെ മുഖമുള്ളവരും, മേഷമുഖന്മാരും, ശംഖാഭന്മാരും, ശംഖുമുഖന്മാരും, ശംഖുമാലയണിഞ്ഞവരും, ശംഖധ്വനിയുള്ളവരും, ജടകെട്ടിയവരും, പഞ്ചശിഖന്മാരും, മുണ്ഡന്മാരും, കൃശോദരന്മാരും, ചതുർദംഷ്ട്രന്മാരും, ചതുർജിഹ്വന്മാരും, ശങ്കുകർണ്ണന്മാരും, കിരീടികളും, മുഞ്ജപ്പുല്ലുധരിച്ചവരും, മുടി ചുരുണ്ടവരും, തലപ്പാവ് ധരിച്ചവരും, സുമുഖന്മാരും, നല്ല മോടിയിൽ വസ്ത്രം ധരിച്ചവരും, താമരയും, നീലോല്പലവും ചാർത്തിയവരും, ആമ്പൽപ്പൂവണിഞ്ഞവരും, മാഹാത്മ്യമിയലുന്നവരുമായ നൂറുനൂറ് പാരിഷദന്മാർ അവിടെ പ്രത്യക്ഷപ്പെട്ടു.

ശതഘ്നിഹസ്തന്മാർ, വജ്രഹസ്തന്മാർ, മുസലം കൈയിലെടുത്തവർ, മുസൃണ്ഠി കൈയിലെടുത്തവർ, പാശം കൈയിലെടുത്തവർ, ഗദാധാരികൾ, സമരോല്ക്കടന്മാർ, ധ്വജമുള്ളവർ, ആവനാഴിയുള്ളവർ, മണി കൈയിലെടുത്തവർ, മഴു കൈയിലെടുത്തവർ, കമ്പക്കയറെടുത്തവർ, വടിയെടുത്തവർ, തൂണ് കൈയിലെടുത്തവർ, വാൾ കൈയിലെടുത്തവർ, മുടിയിൽ പാമ്പിനെ ചൂടിയവർ, മഹാസർപ്പങ്ങളെ തോൾവളയായി ഇട്ടവർ, ചിത്രാഭരണങ്ങൾ അണിഞ്ഞവർ, പൊടിയേറ്റവർ, ചേറണിഞ്ഞവർ, വെളുത്ത മാല ധരിച്ചവർ, നീലനിറമുള്ളവർ, പിംഗളന്മാർ, തല മൊട്ടയടിച്ചവർ, മുഖക്ഷൗരം ചെയ്തവർ, ഇങ്ങനെയുള്ള പാർഷദന്മാർ ഭേരി, ശംഖം, മൃദംഗം, ഝർജ്ഝരം, ഗോമുഖം, ആനകം എന്നിവ ആഹ്ളാദത്തോടെ മുഴക്കി. പൊൻനിറംപൂണ്ട പാർഷദന്മാരും, പാട്ടുകാരും, നർത്തകന്മാരും അതിലുണ്ടായിരുന്നു.

ചാടിത്തുള്ളിത്തകർത്ത് ഉച്ചത്തിലാർക്കുന്ന അവർ കോപത്തോടെ കാറ്റേറ്റ്, മുടി ചിന്നിപ്പായുന്ന അവർ, മദിച്ച ആനകളെപ്പോലെ വീണ്ടും വീണ്ടും അലറി. ഭീമരൂപന്മാരും ഘോരരൂപന്മാരും, ശൂലപട്ടസധാരികളും, നാനാനിറപ്പകിട്ടുള്ളവരും, ചിത്രമാല്യാനുലേപനന്മാരും, രത്നചിത്രാംഗദന്മാരും, കൈകൾ ഉയർത്തിപ്പിടിച്ചവരും, ശൂരന്മാരും ശത്രുവധം ചെയ്യുന്ന ഉഗ്രവിക്രമന്മാരും, ചോരക്കൊഴുപ്പു മോന്തുന്നവരും, കുടലും മാംസവും മാന്തിത്തിന്നുന്നവരും, കുടുമ്മവെച്ചവരും, കൊന്നപ്പൂവണിഞ്ഞവരും, കൂടംപോലുള്ള വയറുള്ളവരുമായ അവർ തുള്ളിച്ചാടി. ഏറ്റവും കുറിയവരും, വളരെ നീണ്ടവരും, വയറു തൂങ്ങിയവരും, മഹാഭൈരവന്മാരും, വികടന്മാരും, കരിഞ്ചുണ്ടന്മാരും, കൂറ്റന്മാരും, ലിംഗം നീണ്ടവർ, വൃഷണം വീർത്തവർ, നാനാതരം വില പിടിച്ച രത്നങ്ങൾ പതിച്ച കിരീടം വെച്ചവർ, മുണ്ഡന്മാർ, ചെഞ്ചിടയുള്ളവർ, സൂര്യചന്ദ്രനക്ഷത്രങ്ങൾ ചേർന്ന ആകാശത്തെ തകർത്ത് ഭൂമിയിൽ വീഴ്ത്തുവാൻ പോന്നവർ, നാലുതരം ഭൂതഗ്രാമങ്ങളേയും കൊല്ലുവാൻ മുതിർന്നവർ, ഇങ്ങനെ മഹോഗ്രമായ ഭ്രൂകുടീസഹന്മാരായ അവർ നിർഭയരാണ്. നിത്യവും യഥേഷ്ടം ഓരോന്നു ചെയ്യുന്ന അവർ മൂപ്പാരിന്നും ഈശ്വരന്മാരാണ്.

നിത്യാനന്ദംകൊണ്ട് പ്രമുദിതന്മാരും, വാഗീശന്മാരും, വിമത്സരന്മാരും, അഷ്ടൈശ്വര്യം സിദ്ധിച്ചിട്ടും അഹങ്കാരമില്ലാത്തവരുമായ അവർ കർമ്മത്താൽ ഹരനെ പ്രസാദിപ്പിക്കുന്നവരുമാണ്. അവർ നിത്യവും ഹരനെ മനസ്സുകൊണ്ടും, വാക്കുകൊണ്ടും ഭക്തിയോടെ ഭജിക്കുന്നു. അവരെ ഹരൻ മക്കളെപ്പോലെ മനോവാക്കർമ്മങ്ങളാൽ സംരക്ഷിക്കുന്നു.

അവർ ബ്രഹ്മദ്വേഷികളുടെ രക്തവും കൊഴുപ്പും ക്രുദ്ധരായി കുടിക്കുന്നു. അവർ എപ്പോഴും നാലുതരം സോമത്തെ പാനം ചെയ്യുന്നു. ശ്രുതം, ദമം, ബ്രഹ്മചര്യം, തപസ്സ് എന്നിവകൊണ്ട് ശൂലാങ്കനായ ഹരനെ സേവിച്ച് അവർ ഭവസായൂജ്യം പ്രാപിച്ചവരാണ്.

നാനാതരത്തിലുള്ള വാദ്യം, ചിരി, അട്ടഹാസം, കൂക്കിവിളി, ആർപ്പ് എന്നിവയാൽ വിശ്വം മുഴക്കി അവർ അശ്വത്ഥാമാവിന്റെ മുമ്പിലേക്ക് ഇരമ്പിക്കയറി.

ഓങ്കാരംകൊണ്ട് ഈശ്വരനെ വാഴ്ത്തുന്ന തേജസ്വികളായ അവർ മഹാത്മാവായ ദ്രൗണിയുടെ മഹിമയെ വളർത്തുമാറ്, അവന്റെ തേജസ്സ് അറിയുന്നതിന്നായി, സൗപ്തികം കാണുന്നതിന്നായി, ഭീമോഗ്രമായ പരിഘം, തീക്കൊള്ളി, ശൂലം, പട്ടസം എന്നിവ കൈയിലെടുത്ത് ഘോരാകാരത്തോടെ ഭൂതസംഘങ്ങൾ ചുറ്റും കൂടി. കാഴ്ചയിൽത്തന്നെ ആരും പേടിച്ചു വിറച്ചുപോകുന്ന ഭീകരന്മാരായ അവർ ദ്രൗണിയുടെ സമീപത്തെത്തി. അവരെക്കണ്ടിട്ടും ദ്രൗണി കുലുങ്ങിയില്ല.

വില്ലുധരിച്ചുനില്ക്കുന്നവനും, കൈയുറയിട്ടവനുമായ ദ്രൗണി ആത്മാവിനെ ഉപഹാരമായി സമർപ്പിച്ചു നിന്നു. ചാപശരങ്ങൾ ചമതയാക്കി, കൂരമ്പുകൾ പവിത്രമാക്കി, ആത്മവാനായ അവൻ ആത്മാവിനെ ഹവിസ്സാക്കി. സൗമ്യമായ മന്ത്രത്താൽ തന്നെ ഉപഹാരമായി സമർപ്പിച്ചു. രൗദ്രമായ കർമ്മംകൊണ്ട് രുദ്രനെ സ്തുതിച്ചു തൊഴുത് ഇപ്രകാരം പറഞ്ഞു:

'അംഗിരസ്സിന്റെ കുലത്തിൽ പിറന്ന ഞാൻ എന്നെ അങ്ങയ്ക്ക് ബലിയായി അഗ്നിയിൽ ഹോമിക്കുന്നു. എന്നെ അങ്ങ് ബലിയായി വാങ്ങിയാലും, മഹാദേവാ! നിന്നിൽ ഭക്തിമൂലം പരമമായ സമാധിയിൽ ഈ ആപത്തിൽ വിശ്വാത്മാവേ, നിന്റെ മുമ്പിൽ ഞാൻ എന്നെ ഹോമിക്കുന്നു. ഭൂതങ്ങളൊക്കെയും ഭവാനിൽ നില്ക്കുന്നു. ഭവാൻ ഭൂതങ്ങളിലൊക്കെ നില്ക്കുന്നു. പ്രധാന ഗുണവർഗ്ഗത്തിന്റെ ഏകത്വം നിന്നിലാണല്ലോ നില്ക്കുന്നത്. ഹേ സർവ്വഭൂതാശ്രയാ! വിഭോ! ഹവിസ്സായി നില്ക്കുന്ന എന്നെ ഹേ ദേവാ, അങ്ങ് സ്വീകരിച്ചാലും. മറ്റൊരു ഗതിയും എനിക്കില്ല. എന്നുപറഞ്ഞ് ദ്രൗണി വഹ്നിയാളുന്ന വേദിയിൽനിന്ന് ആത്മത്യാഗം ചെയ്ത് കയറി അഗ്നിയിൽ പ്രവേശിച്ചു. കൈപൊക്കി ചേഷ്ടകൂടാതെ നില്ക്കുന്ന അവനാകുന്ന ഹവിസ്സിനെ കണ്ട് സാക്ഷാൽ മഹാദേവൻ ചിരിച്ചുപറഞ്ഞു: 'സത്യം, ശുചിത്വം, തപം, ത്യാഗം, ആർജ്ജവം, നിയമം, ക്ഷമ, ഭക്തി, ബുദ്ധി, ധൃതി, വയസ്സ് എന്നിവയാൽ കൃഷ്ണൻ എന്നെ അക്ളിഷ്ടകർമ്മാവായി ശരിക്ക് ആരാധിച്ചു. അവനേക്കാൾ ഇഷ്ടനായി മറ്റൊരാളും എനിക്കില്ല. അവനെ സല്ക്കരിക്കുവാനും, നിന്നെ പരീക്ഷിക്കുവാനുംവേണ്ടി പാഞ്ചാലരെ ഞാൻ കാത്തു. പല മായകളും സൃഷ്ടിച്ചു. പാഞ്ചാലരെ കാത്ത് ഞാൻ കൃഷ്ണനെ പൂജിച്ചു. ഇനി കാലാഭിഭൂതരായ പാഞ്ചാലർക്കു ജീവിതമില്ല; അവസാനിച്ചു,' എന്നു പറഞ്ഞ് ഭഗവാൻ ആ മഹാത്മാവിൽ ആത്മമൂർത്തിയായിത്തന്നെ പ്രവേശിച്ചു. ആവേശിച്ചതിന്നുശേഷം ഉത്തമമായ ഒരു ഖൾഗം കൊടുത്തു.

ദ്രൗണി ഭഗവാന്റെ ആവേശത്താൽ തേജസ്സുകൊണ്ട് ആളിജ്ജ്വലിച്ചു. ദൈവകല്പിതമായ തേജസ്സാൽ പോരിൽ ബലവാനായി. അദൃശ്യരായ രക്ഷോഭൂതങ്ങൾ ഒത്തുകൂടി ചുറ്റും പാഞ്ഞു. സാക്ഷാൽ രുദ്രനെപ്പോലെ അവൻ കൈനിലയിലേക്കു കടന്നു.

**8. രാത്രിയുദ്ധം – പാഞ്ചാലാദിവധം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരം ദ്രൗണി ശിബിരത്തിൽ കടന്നപ്പോൾ കൃപനും, കൃതവർമ്മാവും ഭയപ്പെട്ട് ഓടിപ്പോയോ? ക്ഷുദ്രരായ രക്ഷികൾ കാണാതിരുന്നതുകൊണ്ട് തടുത്തില്ലല്ലോ? അസഹ്യമാണെന്നോർത്ത് ആ മഹാരഥൻ പിന്തിരിച്ചില്ലല്ലോ? ശിബിരത്തിൽ കടന്ന് പാണ്ഡുസോമകന്മാരെ വീഴ്ത്തിയോ? എന്തൊക്കെ നടന്നു? ദുര്യോധനന്റെ കഥയെങ്ങനെ? എല്ലാം വിശദമായി പറയൂ സഞ്ജയാ!"

സഞ്ജയൻ പറഞ്ഞു: "മഹാത്മാവായ ദ്രൗണി ശിബിരത്തിൽ കടന്നപ്പോൾ കൃപനും, കൃതവർമ്മാവും കൈനിലയുടെ

വാതില്ക്കൽ നിന്നു. ഇതുകണ്ട് ദ്രോണപുത്രൻ അവരോട് മെല്ലെ പറഞ്ഞു: 'കിണഞ്ഞേറ്റാൽ സർവ്വ ക്ഷത്രിയരേയും മുടിക്കുവാൻ നിങ്ങൾ മതി. പിന്നെ, ചത്തു ശേഷിച്ച ഇവറ്റയെ കൊല്ലുവാൻ എന്തു വിഷമം! വിശേഷിച്ചും ഇവർ ഉറക്കത്തിലാണല്ലോ. ഞാൻ കടന്നു കാലനെപ്പോലെ ചുറ്റാം. ഒരാളും നിങ്ങളെവിട്ട് ജീവ നോടെ പോകാത്ത വിധം നോക്കണം. അതാണെന്റെ നിശ്ചയം.' ഇപ്രകാരം പറഞ്ഞ് പാർത്ഥന്മാരുടെ ശിബിരത്തിലേക്ക് ദ്രോണ നന്ദനൻ പ്രവേശിച്ചു. ദ്വാരത്തിൽക്കൂടെയല്ല, നിർഭയം ചാടിക്ക ടക്കുകയാണ് അവൻ ചെയ്തത്. ശിബിരത്തിനുളളിലെ നില യൊക്കെ മനസ്സിലാക്കി അവൻ ധൃഷ്ടദ്യുമ്നൻ കിടക്കുന്നി ടത്തേക്ക് പതുക്കെ ചെന്നു. അവൻ മഹായുദ്ധം ചെയ്തു തളർന്നു വിശ്വാസത്തോടെ ഉറങ്ങുകയാണ്. ചുറ്റും പരിചാരകരും ഉറങ്ങുന്നു. പതുക്കെപ്പതുക്കെ ദ്രൗണി ധൃഷ്ടദ്യുമ്നന്റെ കിടക്ക യുടെ അടുത്തെത്തി. ചിത്രമായ വിരിപ്പിൽ സുഗന്ധപുഷ്പങ്ങൾ ചിതറി സുരഭിലചൂർണ്ണങ്ങൾ തൂവി ആ മഹാത്മാവ് പട്ടുമെത്ത യിൽ വളരെ സുഖമായി വിശ്വാസപൂർവ്വം ഭയംകൂടാതെ ഉറങ്ങു കയാണ്. അവനെ അശ്വത്ഥാമാവ് കാലുകൊണ്ട് തട്ടിയുണർത്തി. ചവിട്ടേറ്റ് അവൻ പെട്ടെന്ന് ഉണർന്നെഴുന്നേറ്റു. അവൻ ദ്രോണപു ത്രനെ അറിഞ്ഞു. മെത്തവിട്ട് എഴുന്നേല്ക്കുമ്പോഴേക്കും മുടി ചുറ്റിപ്പിടിച്ച് നിലത്തിട്ടു ചവിട്ടി. അവൻ ഊക്കിൽ ചവിട്ടിയപ്പോൾ പെട്ടെന്നുണ്ടായ ഭയംകൊണ്ടും ഉറക്കംകൊണ്ടും അമ്പരപ്പു കൊണ്ടും അനങ്ങുവാൻപോലും അശക്തനായി. അശ്വത്ഥാമാവ് അവന്റെ കഴുത്തിലും മാറിലുമായി ചവിട്ടിക്കേറി. അലറിപ്പിട യുന്ന അവനെ പശുവിനെ കൊല്ലുന്ന വിധത്തിൽ കൊന്നു. ചാകു മ്പോൾ അവൻ നഖംകൊണ്ട് ദ്രൗണിയെ മാന്തി അവ്യക്തമായി പറഞ്ഞു: 'ദ്രൗണി എന്നെ ശസ്ത്രംകൊണ്ട് കൊന്നോളൂ! വൈക രുത്. നിന്റെ കൈകൊണ്ട് ഞാൻ പുണ്യലോകം പൂകട്ടെ നരർഷഭാ!' എന്നു പറഞ്ഞ് അവൻ മിണ്ടാതായി. ഉടനെ ദ്രൗണി അതിന്നു മറുപടി പറഞ്ഞു: 'കുലപാംസനാ! ആചാര്യനെ കൊന്ന വർക്ക് ലോകങ്ങളൊന്നുമില്ല. അതുകൊണ്ട് ഹേ ദുർമ്മതേ! നീ ശസ്ത്രവധം അർഹിക്കുന്നില്ല' എന്നുപറഞ്ഞ് ആ വീരനെ ആനയെ സിംഹമെന്നവിധം ക്രൂരമായി പാദാഷ്ഠീലകൾകൊണ്ട് മർമ്മത്തിൽ കോപത്തോടെ അടിച്ചു. കൊല്ലപ്പെടുന്ന ആ വീരന്റെ ശബ്ദംകൊണ്ട് ആ ശിബിരത്തിൽ സ്ത്രീകളും കാവൽക്കാരും ഉണർന്നു. ആ അതിമാനുഷവീരൻ ആക്രമിക്കുന്നതുകണ്ട് അത് ഭൂതമാണെന്നു വിചാരിച്ചു ഭയപ്പെട്ട് ഇറുങ്ങിപ്പിടിച്ചു മിണ്ടാതെ കിടന്നു. ആ പ്രയോഗംകൊണ്ട് അവനെ കാലപുരിക്കയച്ച് തേരിൽക്കയറി. ആ വീടുവിട്ട് ദിക്കു മുഴക്കി ശിബിരത്തിലേക്ക് വൈരിവധത്തിന്നായി പോന്നു. തേരാളിയായ ദ്രോണപുത്രൻ ഇറ ങ്ങിപ്പോന്നതിന്നുശേഷം മറ്റ് കാവല്ക്കാരോടുകൂടി സ്ത്രീകൾ മുറവിളികൂട്ടി. രാജാവിനെ കൊന്നതു കണ്ട് ക്ഷത്രിയസ്ത്രീകൾ വ്യസനിച്ചു ഭയപ്പെട്ടു നിലവിളിച്ചു. ഉടനെ ക്ഷത്രിയന്മാർ പിട ഞ്ഞെഴുന്നേറ്റ് ഇതെന്താണെന്ന് അമ്പരപ്പോടെ ചട്ടയിട്ടു. ദ്രൗണി യെക്കണ്ടു പേടിച്ച സ്ത്രീകൾ പറഞ്ഞു: 'ഉടനെ ചെല്ലുവിൻ! രക്ഷസ്സോ മർത്ത്യനോ ആരാണെന്നറിഞ്ഞില്ല. പാഞ്ചാലരാജാ വിനെ കൊന്ന് ഇതാ, അവൻ തേരിൽക്കയറി നില്ക്കുന്നു.' ഉടനെ ആ യോധമുഖ്യന്മാർ ഊക്കിൽ പാഞ്ഞ് തേർ വളഞ്ഞു. പാഞ്ഞെ ത്തുന്ന അവരെയൊക്കെ രുദ്രാസ്ത്രംകൊണ്ട് ദ്രൗണി കൊന്നു വീഴ്ത്തി.

ധൃഷ്ടദ്യുമ്നനേയും അവന്റെ ഭടന്മാരേയും കൊന്നതിന്നു ശേഷം അടുത്തുകിടക്കുന്ന ഉത്തമൗജസ്സിനെ കണ്ടു. കഴു ത്തിലും മാറിലും ഓരോ ചവിട്ടുകൊണ്ട് അവന്റെ കഥയും കഴി ച്ചു. ഉടനെ യുധാമന്യു ഗദയുമായി എത്തി ദ്രോണപുത്രന്റെ മാറിൽ അടിച്ചു. ഉടനെ ദ്രൗണി അവനെ ചാടിപ്പിടിച്ചു നിലത്ത ടിച്ചു. കിടന്നു പിടയുന്ന അവനെ പശുവിനെ കൊല്ലുന്നവിധം ഞെരിച്ചുകൊന്നു. അതിന്നുശേഷം ദ്രൗണി മറ്റു കൂട്ടരിൽച്ചെന്നു. ഇതൊന്നുമറിയാതെ സുഷുപ്തിയിൽപ്പെട്ടു കിടക്കുന്ന രഥീന്ദ്ര ന്മാരെ ചവിട്ടിയും, പിടലിപിടിച്ച് പൊട്ടിച്ചും, ഞെരിച്ചും കൊന്നു. കിടന്നു പിടയുന്ന അവരെ നിഷ്കരുണം കൊന്നു. പിന്നെ, വാളെ ടുത്ത് വേറെ ജനങ്ങളേയും വെട്ടിവീഴ്ത്തി. പിന്നെ, ഭാഗം തിരിഞ്ഞു ചുറ്റി വാൾയുദ്ധത്തിൽ വിശാരദന്മാരായ യോദ്ധാ ക്കളെ ഉറങ്ങിക്കിടക്കുന്ന കിടപ്പിൽത്തന്നെ വെട്ടിനുറുക്കി കൊന്നു. അശ്വങ്ങളേയും, ആനകളേയും ഒന്നും ബാക്കിവെച്ചി ല്ല. എല്ലാറ്റിനേയും വെട്ടിക്കൊന്നു.

ദേഹത്തിലൊക്കെ ചോരചിതറി യമധർമ്മൻ വിട്ട അന്തക നെപ്പോലെ രക്തത്തിൽ മുഴുകി കിടന്നു പിടയുന്നവരുടെ ദേഹ ത്തിൽനിന്നു ചീറ്റിയ രക്തംകൊണ്ടും, വാളിൽനിന്നൊഴുകുന്ന രക്തംകൊണ്ടും അവനാകെ രക്തസിക്താംഗനായി; രക്താംബ രനായി. മെയ്യിൽ ചോരയും, കൈയിൽ വാളുമായി അവൻ പൊരു തുമ്പോൾ അവൻ അമാനുഷാകാരനായി, പരമഭീഷണനായി ത്തീർന്നു. ഉണർന്നവർ ഹേ രാജാവേ! ശബ്ദംകേട്ട് മോഹാല സ്യപ്പെട്ടു. ചിലർ ഉറക്കഭ്രാന്തുമൂലം ദ്രൗണിയെക്കണ്ടു ഭ്രമിച്ച്, ദ്രൗണിയാണെന്നു വിചാരിച്ച് അന്യോന്യം പ്രഹരിച്ചു. ആ ശത്രു കർശിതന്റെ ആവിധമുള്ള രൂപം കണ്ട് 'അതാ രാക്ഷസൻ!' എന്നു ഭയപ്പെട്ട് കണ്ണ് ഇറുമ്മിയടച്ചു. ഘോരാകാരംപൂണ്ട അവൻ ശിബിരം ചുറ്റുമ്പോൾ പാഞ്ചാലീപുത്രരേയും സോമകരേയും കണ്ടു. അവർ ശബ്ദംകേട്ടു ഭയപ്പെട്ട് വില്ലെടുത്തു. ധൃഷ്ടദ്യു മ്നനെ കൊന്നു എന്നറിഞ്ഞ അവർ കോപിച്ച് വില്ലെടുത്ത് ദ്രൗണിയെ നിർദ്ദയം പ്രഹരിച്ചു. ആ ശബ്ദം കേട്ട് പ്രഭദ്രകന്മാരും ഉണർന്നെഴുന്നേറ്റു. ശിഖണ്ഡിയും അവരും ദ്രോണപുത്രനെ അർദ്ദിപ്പിച്ചു.

ബാണം വർഷിക്കുന്ന അവരെ ദ്രൗണി കണ്ടു. അവൻ ഉച്ച ത്തിൽ ഒന്നലറി. പിന്നെ, അച്ഛനെ കൊന്നതോർത്ത് അവൻ ക്രുദ്ധ നായി തേർത്തടംവിട്ടിറങ്ങി ഓടിച്ചെന്നു. സഹസ്രചന്ദ്രം എന്ന വിമലമായ പരിചയും, ദിവ്യമഹാഖൾഗവുമെടുത്ത് പാഞ്ചാലപു ത്രരോടേറ്റു. അവരെ ആ ശക്തൻ വെട്ടിവീഴ്ത്തി. പിന്നെ, പ്രതി വിന്ധ്യനെ വയറ്റത്തൊരു വെട്ട്; രണ്ടു കഷണമായി വീണു. ഉടനെ പ്രതാപവാനായ സുതസോമൻ ദ്രൗണിയെ കത്തി കൊണ്ടു വെട്ടി. വീണ്ടും വാളുമായി അവനോടെതിർത്തു. സുത സോമന്റെ വാളേന്തിയ കൈ അറുത്തു. പാർശ്വത്തിൽ വെട്ടി അവൻ കരൾ മുറിഞ്ഞു താഴെവീണു. ശതാനീകൻ, നകുലപു ത്രൻ തേർചക്രമെടുത്ത് രണ്ടു കൈകൊണ്ടും ഊക്കിൽ മാറിൽ ത്തച്ചു. ഉടനെ ശതാനീകനെ ദ്രൗണി താഡിച്ചു. വിഹ്വലപ്പെട്ട അവൻ തലനുറുങ്ങി വീണു. ശ്രുതകർമ്മാവ് പരിഘമെടുത്ത് ദ്രൗണിയെ പരിചയുള്ള ഇടംകൈയിൽ ഊക്കോടെ പ്രഹരിച്ചു. ഉടനെ അവൻ ശ്രുതകർമ്മാവിനെ വായിൽ വാൾകൊണ്ടു വെട്ടി. വികൃതാസ്യനായ അവൻ മോഹിച്ചു ചത്തുവീണു. ആ ശബ്ദം കേട്ട് മഹാരഥനായ ശ്രുതകീർത്തി അശ്വത്ഥാമാവോടേറ്റ് ശര വർഷങ്ങൾ ചൊരിഞ്ഞു. അവന്റെ ബാണവർഷം ചർമ്മംകൊണ്ടു തടുത്ത് കുണ്ഡലംചാർത്തിയ തല മെയ്യിൽനിന്നു വേർപെ ടുത്തി.

പിന്നെ, ഭീഷ്മനിഹന്താവായ ശിഖണ്ഡി പ്രഭഞ്ജകഗണ ത്തോടുകൂടി നാനാവിധത്തിലുള്ള ആയുധമെടുത്ത് ആ വീരനെ പ്രഹരിച്ചു. ശിലീമുഖംകൊണ്ട് ദ്രോണപുത്രനെ. ഭ്രൂമദ്ധ്യത്തിലാ ഴ്ത്തി. ഉടനെ അവൻ വാൾകൊണ്ട് ശിഖണ്ഡിയെ വെട്ടി രണ്ടു കഷണമാക്കി വീഴ്ത്തി. പിന്നെ, പ്രഭഞ്ജകഗണത്തോടേറ്റ് എതിർത്തു.

വിരാടന്റെ ശേഷിച്ച സൈന്യത്തോടേറ്റ് എതിർത്തു. ദ്രുപ ദന്റെ പുത്രന്മാർ, പൗത്രന്മാർ, ഇഷ്ടർ എന്നിവരെക്കണ്ട് ഉഗ്രമായ പോരാട്ടം നടത്തി. മറ്റു ശത്രുക്കളോടുമേറ്റ് എതിർത്തു. വാൾപ്പ യറ്റിൽ വിചക്ഷണനായ ദ്രൗണി എല്ലാറ്റിനേയും വെട്ടിവീഴ്ത്തി. രക്തത്തിൽ മുഴുകിയ അവൻ വാൾകൊണ്ടു കളിച്ചു.

കറുത്ത്, കണ്ണും വായും തുടുത്ത്, രക്തമാല്യം ധരിച്ച്, രക്താംബരാസ്യനായി കൈയിൽ കയറുമേന്തി, പാടി നില്ക്കു ന്ന കാളരാത്രിയെ അവർ കണ്ടു. ഘോരമായ പാശംകെട്ടി ആൾ, കുതിര, ആന എന്നിവയെ കൊണ്ടുപോകുന്നവിധത്തിൽ, മുടി ചിന്നി പാശബദ്ധരായ പ്രേതജാലത്തെ കയറിൽ കെട്ടിവലിച്ചു കൊണ്ടുപോകുന്ന വിധത്തിൽ, പോകുന്ന കാളരാത്രിയെ വീര ന്മാർ സ്വപ്നത്തിൽ കണ്ടു. വീരന്മാരെ വെട്ടിത്തള്ളുന്ന ദ്രൗണി

യേയും കണ്ടു. പോര് തുടങ്ങിയ ദിവസംമുതൽ അന്നേവരെ രാത്രിയിൽക്കണ്ട സ്വപ്നം ഇന്ന് പ്രത്യക്ഷമായി അവർ കാണുന്നു. ദൈവഹതരായ അവരെയെല്ലാം അവൻ വീഴ്ത്തി. സർവ്വഭൂതങ്ങളേയും ത്രസിപ്പിച്ച് ഘോരമായ ആരവം മുഴക്കി. മുൻകാലങ്ങളിൽ കണ്ട കാഴ്ച ഓർത്തിട്ട് ആ വീരർ ഈ കാണുന്നതും സ്വപ്നംതന്നെയാണെന്നു വിചാരിച്ചു. പിന്നെ ആ നിനദം കേട്ട് വില്ലാളികൾ ഉണർന്നു. പാണ്ഡവന്മാരുടെ കൈനിലയിൽ നൂറും, ആയിരവും ഉണർന്നു. കാലറ്റവർ, ജഘനം മുറിഞ്ഞവർ, പാർശ്വം പിളർന്നവർ, എല്ലാം കൂട്ടത്തോടെ നിലവിളിച്ചു. ഗജങ്ങളും, അശ്വങ്ങളും അറ്റവർ എല്ലാം ഭൂമിയിൽ മരിച്ചു ചിന്നിച്ചിതറി. 'ഇതെന്ത്? ഇതാര്? എന്ത് ഒച്ച? എന്തു ചെയ്തു' എന്നു ചിന്തിച്ച് അവർ പരിഭ്രമിച്ചു. അവർക്ക് ദ്രൗണി അന്തകനായിത്തീർന്നു. ശസ്ത്രസന്നാഹമേറ്റ് അറ്റ പാണ്ഡുസൃഞ്ജയന്മാരെ ദ്രൗണി മൃത്യുലോകത്തിലേക്കയച്ചു. ആ ശബ്ദം കേട്ടു ഭയപ്പെട്ട് എഴുന്നേറ്റ അവർ നിദ്രാന്ധരായി ബോധംകെട്ട് ഓടിയൊളിച്ചു. ഊരുസ്തംഭംപെട്ടു വീണു. തമ്മിൽ ഇരുട്ടിൽ അടികൂടി. ഉടനെ ദ്രൗണി തേരിൽ ചാടിക്കയറി. ഊക്കുള്ള ശരങ്ങൾകൊണ്ട് ശത്രുക്കളെ കാലപുരി കയറ്റി. പിന്നെ ദൂരത്തുനിന്ന് ഏല്ക്കുന്ന നരമുഖ്യന്മാരേയും, മറ്റു ശൂരന്മാരേയും കാളരാത്രിക്കുനല്കി. തേരിന്റെ പാച്ചിലിൽ ചക്രമുരുണ്ടും അനവധിപേർ മരിച്ചു. പിന്നേയും ശത്രുക്കളിൽ ശരവർഷം പൊഴിച്ചു. പിന്നേയും ശതചന്ദ്രാഭചിത്രപ്പരിചയേന്തിയ അവൻ ആകാശനിറമായ വാളുമെടുത്തു ചുറ്റി. അപ്രകാരം ദ്രൗണി അവരുടെ പടവീട് രണോദ്ധതനായി കയത്തെ ആനയെന്നപോലെ കലക്കി. ആ ശബ്ദം കേട്ടു ബുദ്ധികെട്ട് എഴുന്നേറ്റ രാജാക്കൾ ഭയാർത്തരും, നിദ്രാർത്തരുമായി നാനാവശത്തേക്കും ഓടി. ചിലർ വിസ്വരമായി കൂകി. ചിലർ അബദ്ധമായി പലതും പറഞ്ഞു. ചിലർ അഴിഞ്ഞ വസ്ത്രം എടുക്കാൻ മറന്ന് ഓടി. മറ്റു ചിലർ മുടി ചിന്നിയിട്ട് പരസ്പരം തിരിച്ചറിഞ്ഞില്ല. ഏറ്റും, വീണും, തളർന്നും ചിലർ തിരിഞ്ഞു. ചിലർ മലംവിട്ടു. ചിലർ മൂത്രമൊഴിച്ചു. കെട്ടുപൊട്ടിച്ച് ഹേ രാജാവേ, ആനകളും കുതിരകളും പാഞ്ഞു ചിലർ പേടിച്ചു കണ്ണടച്ചു കിടന്നു. അപ്രകാരം വീണു കിടക്കുന്ന അവരെ കുതിരകളും ആനകളും ചവിട്ടിയരച്ചു.

ഈ ഘോരനാശം നടക്കുമ്പോൾ രാക്ഷസന്മാർ ഹർഷിച്ച് ഉച്ചത്തിൽ അലറി. ഭൂതസംഘങ്ങൾ രാക്ഷസശബ്ദത്തെ പൂരിപ്പിച്ച് അലറി. ദിക്കിലൊക്കെയും, വാനിലും ഭയങ്കരമായ ശബ്ദം മുഴങ്ങി. ആർത്തനാദം കേട്ടു പരിഭ്രമിച്ച ആനകളും, കുതിരകളും പടവീട്ടിൽ കടന്ന് ജനങ്ങളെ മർദ്ദിച്ചു. പാഞ്ഞോടുന്ന അവ കാൽകൊണ്ടു പടർത്തുന്ന പെരുംപൊടി രാത്രിയുടെ ഇരുട്ടിനെ വർദ്ധിപ്പിച്ചു. അപ്രകാരം ഇരുട്ടിൽപ്പെട്ട ജനങ്ങൾ താതപുത്രന്മാരെയും, ഭ്രാതാക്കളെയും പരസ്പരം അറിയാതായി. ആന പാഞ്ഞ് ആനയേയും കുതിര പാഞ്ഞ് കുതിരയേയും മർദ്ദിച്ചു. അവർ തമ്മിലേറ്റ് ഭഗ്നരായി വീണുമരിച്ചു. മഹാബഹളത്തിൽ പലരും തമ്മിൽത്തമ്മിൽ കൊന്നു. ചിലർ ശക്തിപോലെ ഓടിക്കളഞ്ഞു. അച്ഛാ, മോനേ എന്നും, ഗോത്രനാമങ്ങളും, ഗൃഹനാമങ്ങളും വിളിച്ചും, നിലവിളിച്ചും പ്രാണനുംകൊണ്ട് ഓടി. ചിലർ ഹാ! ഹാ! എന്നു വിളിച്ചും നിലവിളിച്ചും ഭൂമിയിൽ വീണു. അവരെ അറിഞ്ഞ് ദ്രൗണി വെട്ടിനുറുക്കി. ഭയാർത്തരായ ക്ഷത്രിയന്മാർ ശിബിരം വിട്ട് പുറത്തേക്കുചാടി. ജീവിക്കുവാൻ ശിബിരംവിട്ടു ചാടുന്ന അവരെ കൃപനും, കൃതവർമ്മാവും വാതില്ക്കൽ നിന്ന് അരിഞ്ഞു വീഴ്ത്തി. ശസ്ത്രം, യന്ത്രം, ചട്ട ഇവയൊക്കെപ്പോയി, മുടിചിന്നി, കൈകൂപ്പി, പേടിച്ചുവിറച്ച അവരെ ആരേയും അവർ വിട്ടില്ല. കൃപനും, ദുഷ്ടനായ കൃതവർമ്മനും, വരുന്നവരെവരുന്നവരെ കാച്ചി.

പിന്നെ അവർ ശിബിരത്തിന്ന് മൂന്നുപുറത്തും തീകൊടുത്തു. ശിബിരത്തിൽ വെളിച്ചംവീശിയപ്പോൾ ദ്രൗണി വാൾവീശി ചുറ്റി. ചില വീരന്മാരെ എത്തുമ്പോഴും, ചിലരെ ഓടുമ്പോഴും വെട്ടി കഷണമാക്കിത്തള്ളി. ചിലരെ രണ്ടായും, ചിലരെ എള്ളിൻ തുണ്ടുപോലെയും വെട്ടിനുറുക്കി. കുഴങ്ങിയാർക്കുന്ന ആനകളും, കുതിരകളും ചത്തുവീണു ഭൂമി ചിന്നിനിറഞ്ഞു. തലയറ്റു വീണ മനുഷ്യരുടെ കബന്ധങ്ങൾ എഴുന്നേറ്റ് ഓടി വീണു. ശസ്ത്രവും, തോൾവളയും ചാർത്തിയ കൈകൾ അറ്റുവീണു. തലകൾ അറ്റുവീണു. തുമ്പിക്കൈപോലുള്ള തുടകളും, കൈത്തലങ്ങളും, കാലുകളും, പൃഷ്ഠവും അറ്റു ചിതറി.

ഇങ്ങനെ ഘോരമായ കൊലപാതകം നടക്കുമ്പോൾ ഘോരമായ രാത്രി ഇരുട്ടുകൊണ്ടു ദാരുണമായി. അല്പപ്രാണന്മാർ അസംഖ്യം, ചത്തവർ അനേകശതം, ഗജാശ്വങ്ങൾ ചത്തത് ഒട്ടേറെ, എല്ലാം ഭൂമിയിൽ പരന്നു.

ഇവിടെ പാണ്ഡവർ ഇല്ലാതിരുന്നതുകൊണ്ട് ഈ കദനം ചെയ്തതാണ്. അതിന്ന് യാതൊരു സംശയവുമില്ല. ദേവന്മാർക്കും, ഗന്ധർവ്വന്മാർക്കും, അസുരന്മാർക്കും, യക്ഷരാക്ഷസന്മാർക്കും അർജ്ജുനനെ വെല്ലുവാൻ സാദ്ധ്യമല്ല. വിശേഷിച്ചും കൃഷ്ണൻ കാക്കുമ്പോൾ ചിന്തിക്കയേവേണ്ട. ബ്രഹ്മണ്യനും, സത്യവാനും, ദാന്തനും, സർവ്വഭൂതദയാപരനുമാണ് ധനഞ്ജയൻ. പ്രമത്തനേയോ, സുപ്തനേയോ, അസ്ത്രമില്ലാത്തവനേയോ, തൊഴുന്നവനേയോ, മുക്തകേശനേയോ, ഓടുന്നവനേയോ, ധനഞ്ജയൻ കൊല്ലുകയില്ല.

"നമ്മളെ രാക്ഷസന്മാർ ഇങ്ങനെ കദനംചെയ്തല്ലോ!" എന്നു നിലവിളിച്ചുകൊണ്ട് ജനങ്ങൾ വീണുകിടന്നു. ഇരമ്പുന്ന ആളുകളുടെ കൂകുന്നതും, നിലവിളിക്കുന്നതുമായ ശബ്ദങ്ങൾ ഒട്ടുനേരംകൊണ്ടു നിന്നു. ആരവമൊക്കെ നിന്നു. ചോരകൊണ്ടു നനഞ്ഞ ഭൂമിയിൽ ഘോരമായി ഉണ്ടായ ബഹളവും, പൊടിപാറലും നിലച്ചു. പിടയുന്നവരേയും, ഭയപ്പെട്ട് ഉത്സാഹംകെട്ടവരേയും തിരഞ്ഞുപിടിച്ച് ദ്രൗണിപിടലി പൊട്ടിച്ചു. തമ്മിൽ കെട്ടിപ്പിടിച്ചുകിടക്കുന്നവരേയും, എണീറ്റ് ഓടുന്നവരേയും, ഒളിച്ചവരേയും, പൊരുതുന്നവരേയുമൊക്കെ ദ്രൗണി അടിച്ചുചതച്ച് നിലം പരിശാക്കി. തീയാൽ വേവുന്നവരേയും വിട്ടില്ല. എല്ലാവരേയും യമപുരിയിലെത്തിച്ചു.

ആ ഒരു രാത്രിയുടെ പകുതികൊണ്ടു പാണ്ഡവന്മാരുടെ വലിയ സൈന്യത്തെ ദ്രോണപുത്രൻ യമാലയത്തിലെത്തിച്ചു. രാത്രി ചുറ്റുന്ന ജീവികൾക്ക് ആ രാത്രി ഹർഷം വർദ്ധിക്കുന്ന വിധം പരിണമിച്ചു.

രാക്ഷസരും പിശാചുക്കളും രക്തംകുടിച്ചും നരമാംസം തിന്നും പുളച്ചു. ധൂസരന്മാർ, ശൈലയന്തർ, കരാളർ, ക്രൂരപിംഗളർ, കനത്ത തുടയുള്ളവർ, ജടിലർ, അഞ്ചു കാലുള്ളവർ, മഹോദരന്മാർ, രൂക്ഷർ, പിന്നോട്ടു വിരലുള്ളവർ, വിരൂപർ, വികടസ്വനർ, മണികെട്ടിയവർ, നീലകണ്ഠർ ഇങ്ങനെ പലമാതിരി രാക്ഷസന്മാർ ഭാര്യാപുത്രരോടുകൂടി ആ ശവക്കൂട്ടത്തിൽവന്നു മാംസം തിന്ന്, ചോര കുടിച്ച് ആർത്തു പുളച്ചു. അവർ തുള്ളിച്ചാടി.

'ഇതുവേണോ?, മറ്റേതുവേണോ?, ഇതു രുചിക്കുന്നുണ്ടോ?' അതിലും നല്ല മാംസം ഇതാണ്. ഇതിന്ന് നല്ല സ്വാദുണ്ട്.' ഇങ്ങനെ മാംസവും, രക്തവും, വസയും കഴിക്കുമ്പോൾ പറഞ്ഞുകൊണ്ടിരിക്കുന്ന അനേകായിരം ക്രവ്യാദന്മാർ ചുറ്റും പാഞ്ഞുനടന്നു. അനേകായിരം ഭൂതങ്ങളും ഒത്തുകൂടി. പ്രഭാതമാകുന്നതുവരെ തിന്നും കുടിച്ചും തിമിർക്കാമെന്നു നിനച്ച് അവിടെ കൂടി.

നരമാംസം പറ്റിയ ദ്രൗണിയുടെ വാൾപ്പിടി കൈത്തലത്തോടു ചേർന്ന് ഒട്ടിപ്പിടിച്ചു. ആ ജനക്ഷയത്തിൽ ദുർഗ്ഗയെപ്പോലെയുള്ള പദവി പ്രാപിച്ചു. പ്രളയത്തിൽ ഭൂതജാലം ചുട്ടെരിച്ച അഗ്നിപോലെ, ശപഥംപോലെ, ആ കർമ്മം ദ്രോണപുത്രൻ നിർവ്വഹിച്ചു.

അച്ഛന്റെ ദുർഗ്ഗപദവിപൂകി വിജ്വരനായി. ജനങ്ങൾ ശിബിരം കയറി ഉറങ്ങുന്നവിധം സർവ്വം നിശ്ശബ്ദമായി. ശിബിരംവിട്ടിറങ്ങി ദ്രൗണി സുഹൃത്തുക്കളോടുകൂടി ചേർന്നു. ചെയ്തതൊക്കെ പറഞ്ഞു ഹർഷിച്ചു. അവനോട് അവരും പ്രിയം പറഞ്ഞു. പാഞ്ചാലസൃഞ്ജയന്മാരെ അറുത്തിട്ടതോർത്ത് ഉച്ചത്തിൽ പ്രീതിയോടെ കൈകൊട്ടി ആർത്തു.

ഇപ്രകാരം ആ രാത്രി ഉറങ്ങുന്ന സോമകർക്ക് ജനക്ഷയത്തിൽ കലാശിച്ചു സംശയിക്കാനില്ല; കാലത്തിന്റെ മാറ്റം

ആർക്കു തടുക്കുവാൻകഴിയും? ജനക്ഷയം നമ്മൾക്കു വരുത്തിയ അവരും അങ്ങനെ തീർന്നു. ദാരുണംതന്നെ!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരമുള്ള ഒരു മഹാകർമ്മം മഹാരഥനായ ദ്രോണപുത്രൻ എന്തേ ആദ്യം ചെയ്യാതിരുന്നത്? എന്റെ പുത്രന്റെ വിജയത്തിൽ അവൻ ഉദ്യുക്തനായിരുന്നില്ലേ? പിന്നെ ക്ഷത്രം മുടിഞ്ഞതിന്നുശേഷം ചെയ്യുവാനെന്താണ്? ഹേ സഞ്ജയാ! അത് എന്നോടു പറയുക."

സഞ്ജയൻ പറഞ്ഞു: "ഹേ കുരുനന്ദനാ! കൃഷ്ണാർജ്ജുനന്മാരെ ഭയപ്പെട്ടാണ് ദ്രൗണി അപ്രകാരം ചെയ്യാഞ്ഞത്. കൃഷ്ണനും, അർജ്ജുനനും, സാത്യകിയും അടുത്തില്ലാഞ്ഞതുകൊണ്ടാണ് ദ്രൗണിക്ക് അതു സാധിച്ചത്. അവർ കാൺകെ ഇന്ദ്രനുപോലും ഇവരെ കൊല്ലുവാൻ സാധിക്കയില്ല. ഉറങ്ങുന്ന സമയമായതുകൊണ്ട് കാര്യം സാധിച്ചതാണ്. പാണ്ഡവർക്ക് ഇപ്രകാരം നാശംചെയ്ത് ഭാഗ്യം! ഭാഗ്യം! എന്ന് അവർ ചേർന്നു സസന്തോഷം തമ്മിൽ പറഞ്ഞു: അവർ പ്രശംസിക്കുമ്പോൾ ദ്രൗണി അവരെ തഴുകി ഇപ്രകാരം പറഞ്ഞു: 'പാഞ്ചാലരെല്ലാവരും ചത്തു. ദ്രൗപദേയന്മാരെല്ലാവരും ചത്തു. മത്സ്യന്മാരും സോമകന്മാരും ചത്തു. എന്റെ കൈകൊണ്ട് എല്ലാം തീർന്നു. നമ്മൾ ഇപ്പോൾ കൃതാർത്ഥരായി. നാം വേഗം അങ്ങോട്ടു പോവുക. നമ്മുടെ രാജാവ് ജീവിക്കുന്നുണ്ടെങ്കിൽ മരിക്കുന്നതിന്നുമുമ്പ് ഈ പ്രിയവർത്തമാനം എത്തിക്കുക."

**9. ദുര്യോധനന്റെ മരണം –** സഞ്ജയൻ പറഞ്ഞു: "രാജാവേ, പാഞ്ചാലരേയും, പാഞ്ചാലീപുത്രരേയും മുടിച്ചതിന്നുശേഷം അവർ ദുര്യോധനൻ വീണുകിടക്കുന്ന ദിക്കിലേക്കു പോന്നു. ദുര്യോധനൻ അപ്പോൾ മരണത്തിൽ മുങ്ങിക്കൊണ്ടിരിക്കുകയാണ്. അല്പപ്രാണനായി, അവസാനിക്കുകയാണ്. അവർ തേർവിട്ടിറങ്ങി നിന്റെ പുത്രന്റെ ചുറ്റുംചെന്നിരുന്നു. തുട ഖണ്ഡിക്കപ്പെട്ട് കൃച്ഛ്റപ്രാണനായ അവൻ ബോധമറ്റ് നിലത്തു ചോര കക്കി കിടക്കുകയാണ്. അവന്റെ ചുറ്റും ഭീഷണാകാരമായ ചെന്നായ്ക്കൾ വന്നുകൂടിയിരിക്കുന്നു. കുറുക്കന്മാരും ചുറ്റുന്നുണ്ടായിരുന്നു. തിന്നുവാൻ സമയമായോ എന്നു നോക്കുകയായിരന്നു. തിന്നുവാൻ അടുക്കുന്ന ചെന്നായ്ക്കളെ പണിപ്പെട്ട് അകറ്റിയും, ഏറ്റവും വേദനപ്പെട്ട് ഭൂമിയിൽ പിടിച്ചും, മന്നിൽ ചോരയിൽ മുങ്ങിക്കുഴഞ്ഞു കിടക്കുന്ന അവന്റെ ആ കിടപ്പു കണ്ട് ചത്തുശേഷിച്ച ആ മൂന്നുപേരും അടുത്തുചെന്നിരുന്നു കരഞ്ഞു.

അശ്വത്ഥാമാവും, കൃപനും, കൃതവർമ്മനും, ചോര ദേഹത്തിൽപ്പറ്റി കിതച്ചു വീർപ്പിട്ട് ദുര്യോധനനോട് ഏറ്റവും ചേർന്നിരുന്നു. മൂന്ന് അഗ്നികൾചേർന്ന വേദിപോലെ അപ്പോൾ ദുര്യോധനൻ പ്രകാശിച്ചു. ആ മഹാരാജാവിന്റെ ഈ നിലയിലുള്ള കിടപ്പുകണ്ട് അവർ താങ്ങുവാൻവയ്യാത്ത ദുഃഖത്താൽ തേങ്ങിത്തേങ്ങിക്കരഞ്ഞു. കൈകൾകൊണ്ടു വായിൽനിന്നു കട്ടയായി തള്ളുന്ന ചോര തുടച്ചുനീക്കി സങ്കടത്തോടെ പറഞ്ഞു.

കൃപൻ പറഞ്ഞു: "പതിനൊന്ന് അക്ഷൗഹിണിയുടെ നാഥനായ രാജാധിരാജനായ സുയോധനനാണ് ചോരയിൽ കുളിച്ച് ഈ കിടക്കുന്നത്. ദൈവത്തിന്ന് യാതൊരു വിഷമവുമുണ്ടായില്ല ഈ നിലയിലാക്കാൻ. നോക്കൂ! സ്വർണ്ണവർണ്ണത്തിൽ തിളങ്ങുന്ന രാജാവിന്റെ സ്വർണ്ണക്കെട്ടുകളോടുകൂടിയ ഗദ, ഗദാപ്രിയനായ അവന്റെ അരികിൽ ഭൂമിയിൽ കിടക്കുന്നു. ഈ ശൂരനെ ഏതു രണത്തിലും ഈ ഗദ വിട്ടുപോവുകയില്ല. സ്വർഗ്ഗത്തിലേക്ക് ഈ കീർത്തിശാലി പോകുമ്പോഴും വിട്ടുപോവുകയില്ല. ഈ വീരനോടുകൂടി പൊന്നണിഞ്ഞ ഈ ഗദ കിടക്കുന്നതു നോക്കൂ! മണിമേടയിൽ, മെത്തയിൽ, പ്രീതയായ പ്രിയതമയെപ്പോലെ അരികെ കിടക്കുന്നു!

ഈ സുയോധനൻ എല്ലാവരിലും മുമ്പനായ പരന്തപനായിരുന്നു. അവൻ ഇതാ അടിയേറ്റുവീണു മണ്ണുകപ്പുന്നു! കാലവിപര്യയം നോക്കൂ! ഇവൻ പോരിൽക്കൊന്ന്, വൈരികൾ മന്നിൽ വീണു. ആ ഇവൻ കുരുനായകൻ, ശത്രുക്കളുടെ പ്രഹരമേറ്റ് വെറുംമണ്ണിൽ വീണുകിടക്കുന്നു! ഇവനെ പേടിച്ച് അസംഖ്യം രാജാക്കന്മാർ മുമ്പു കുമ്പിട്ടിരുന്നു. മാംസഭോജികളാൽ ചുറ്റപ്പെട്ട് അവൻ ഇതാ വീരശയ്യയിൽ കിടക്കുന്നു! മുമ്പ് ധനത്തിന്നുവേണ്ടി ഈ പ്രഭുവിനെ ദ്വിജാദികൾ ഉപാസിച്ചു. ഇന്ന് മാംസത്തിന്നുവേണ്ടിയാണ് മാംസഭോജികളായ ദ്വിജങ്ങൾ ഉപാസിക്കുന്നത്."

സഞ്ജയൻ പറഞ്ഞു: "ആ കിടക്കുന്ന കുരുശ്രേഷ്ഠനെ കണ്ടിട്ട് രാജാവേ! അശ്വത്ഥാമാവ് അഴലോടെ വിലപിക്കുവാൻ തുടങ്ങി. നരശാർദ്ദൂലാ, നിന്നെ വില്ലാളിമുഖ്യനായി എല്ലാവരും പുകഴ്ത്തുന്നു. നീ വൈശ്രവണതുല്യനാണല്ലോ. ബലഭദ്രശിഷ്യരിൽ അഗ്രഗണ്യനാണല്ലോ! അങ്ങനെയുള്ള നിന്നെ വീഴ്ത്തുവാൻ എങ്ങനെ ഭീമൻ പഴുതു കണ്ടു? ശക്തനും വിരുതനുമായ നിന്നിൽ എങ്ങനെ പഴുതു കണ്ടു? രാജാവേ, കാലംതന്നെ ലോകത്തിൽ ബലമേറിയത്, ഭവാനെ ഭീമൻ വീഴ്ത്തിയല്ലോ! ആ ക്ഷുദ്രനും പാപിയുമായ വൃകോദരൻ സർവ്വധർമ്മജ്ഞനായ അങ്ങയെ ചതിച്ചുകൊന്നല്ലോ! ഹാ! കാലം ദുരത്യയംതന്നെ! ധർമ്മയുദ്ധത്തിന്നു വിളിച്ച് അധർമ്മമായി ഭവാന്റെ തുട ഗദയാൽ അടിച്ചുതകർത്തു വൃകോദരൻ! അധർമ്മത്താൽ പോരിൽ ജയിച്ച ഭവാന്റെ ശിരസ്സിൽ അവൻ അവന്റെ കാലടിവെച്ചു. കഷ്ടം! നിന്റെ ശിരസ്സിൽ ചവിട്ടുന്നതുകണ്ട് യുധിഷ്ഠിരൻ പൊറുത്തല്ലോ. മോശം! യുധിഷ്ഠിരൻ ക്ഷുദ്രൻതന്നെ! യോധർ യുദ്ധങ്ങളിൽ ഭീമനെക്കുറിച്ചു തീർച്ചയായും അധിക്ഷേപിക്കും. ഭൂതങ്ങൾ നില്ക്കുന്ന കാലത്തോളം ഭീമൻ അധിക്ഷേപിക്കപ്പെടും. ഭവാനെ ചതിച്ചല്ലേ വീഴ്ത്തിയത്! ആ ചതിയുടെ അപകീർത്തി ലോകമുള്ള കാലത്തോളം നിലനില്ക്കും!

നിന്നെപ്പറ്റി രാമൻ പറയാറുണ്ട്:'ഗദായുദ്ധത്തിൽ എന്റെ ശിഷ്യൻ ദുര്യോധനൻ മിടുക്കനാണ്. അവനെ ജയിക്കാൻ ആർക്കും സാദ്ധ്യമല്ല.' സദസ്സിൽ നിന്നെക്കുറിച്ച് ആ വാർഷ്ണേയൻ വാഴ്ത്തുന്നു. ക്ഷത്രിയന്ന് മുഖ്യഗതി ഏതോ അതു ഭവാൻ നേടി. ഹേ പുരുഷർഷഭാ! ഞാൻ നിന്നെക്കുറിച്ച കേഴുന്നില്ല സുയോധനാ! മക്കൾ മരിച്ചു ജീവിക്കുന്ന ഗാന്ധാരിയെക്കുറിച്ചും ധൃതരാഷ്ട്രനെക്കുറിച്ചുമാണ് ഞാൻ വ്യസനിക്കുന്നത്. നിന്റെ മാതാപിതാക്കൾ ഭിക്ഷുക്കളായി ദുഃഖിച്ചു ദുഃഖിച്ച് ഭൂമിയിൽ ചുറ്റുന്നതു കാണാറായതോർക്കുമ്പോൾ എന്റെ ഇടനെഞ്ചു പൊട്ടുന്നു. ഞാൻ കൃഷ്ണനേയും ദുഷ്ടനായ അർജ്ജുനനേയും ധിക്കരിക്കുന്നു! ധർമ്മജ്ഞരാണെന്നു മാനിക്കുന്ന അവർ നിന്റെ ഈ കൊലയെ കണ്ടുനിന്നില്ലേ? ദുര്യോധനനെ എങ്ങനെയാണ് വധിച്ചതെന്ന് നിന്റെ ഇഷ്ടന്മാർ ചോദിച്ചാൽ പാണ്ഡവന്മാർ എന്ത് ഉത്തരം പറയും? യുദ്ധത്തിൽ മരിച്ച ഗാന്ധാരീപുത്രാ! നീ ധന്യനാണ്. നീ ധർമ്മയുദ്ധംചെയ്ത് ശത്രുക്കളോട് ഏറ്റ് മാന്യനായി മരിച്ചു!

മക്കൾ മരിച്ചവളും ബന്ധുജ്ഞാതികൾ ഒടുങ്ങിയവളുമായ ഗാന്ധാരിക്ക് ഇനി എന്തു ഗതി? പ്രജ്ഞാചക്ഷുസ്സായ അരചനും ഇനി എന്തു ഗതിയാണുള്ളത്? ഞാൻ എന്നേയും, കൃപനേയും, കൃതവർമ്മാവിനേയും ധിക്കരിക്കുന്നു! ഞങ്ങൾ നിന്നെ മുമ്പാക്കി വിണ്ണിൽ എത്തിയില്ലല്ലോ! സർവ്വകാമങ്ങളും സാധിപ്പിച്ചുതന്ന് ഞങ്ങളെ കാക്കുന്നവനും നാട്ടുകാർക്ക് ഇഷ്ടനുമായ നിന്നെ പിന്തുടരാത്ത ഞങ്ങൾ നിന്ദ്യരായ നരാധമന്മാരാണ്. നിന്റെ വീര്യത്താൽ ഈ കൃപന്റേയും എന്റെ അച്ഛന്റേയും എന്റേയും ഭൃത്യന്മാരോടുകൂടിയ മന്ദിരങ്ങൾ ഹേ നരർഷഭാ! രത്നാഢ്യങ്ങളായി. നിന്റെ പ്രസാദത്താൽ ഞങ്ങൾ ബന്ധുമിത്രങ്ങളോടുകൂടി മുഖ്യയജ്ഞങ്ങൾ പലതും നിർവ്വഹിച്ചു. ധാരാളം ദക്ഷിണയും വാങ്ങി. ഞങ്ങൾ പാപികൾ! ഭവാൻ എല്ലാ രാജാക്കളേയും ആദ്യം അയച്ച് സൽഗതി പ്രാപിക്കുന്നു! പരസൽഗതി പ്രാപിക്കുന്ന ഭവാനെ ഈ ഞങ്ങൾ മൂന്നുപേർ, ഹേ രാജാവേ, പിന്തുടരുന്നില്ല. അതുകൊണ്ട് ഞങ്ങൾ പറയുകയാണ്. എല്ലാം നശിച്ച്, എല്ലാ ശ്രീയും പോയ നിന്റെ സൽഗതിയോർത്ത് നിന്നെ പിന്തുടരാത്ത ഞങ്ങളുടെ ഗതിയെന്താണിനി? ഞങ്ങൾ ദുഃഖിച്ചുദുഃഖിച്ച് ഈ ധരിത്രിയിൽ ചരിക്കാം. ഹേ രാജാവേ ഞങ്ങൾക്കു ഭവാനില്ലാതെ എവിടെ ശാന്തി ലഭിക്കും? എവിടെ സുഖം കിട്ടും? ഭവാൻ ചെന്ന് ആ രഥീന്ദ്രരോട് വമ്പും, മുമ്പും കണ്ടു മുറയ്ക്ക് എന്റെ വാക്കാൽ പൂജിക്കണം.

ധനുർദ്ധരന്മാർക്കൊക്കെ പതാകയായ ഗുരുവിനെ പൂജിച്ചു പറയണം, അശ്വത്ഥാമാവ് ധൃഷ്ടദ്യുമ്നനെ കൊന്നു എന്ന്. പിന്നെ ബാൽഹീകനരേന്ദ്രനെ നീ പുൽകണം. ജയദ്രഥനേയും സോമദത്തനേയും, യൂപകേതുവിനേയും, സ്വർഗ്ഗത്തിൽ മുമ്പെ ചെന്ന രാജാക്കളേയും കണ്ട് എന്റെ വാക്കാൽ കുശലംചോദിച്ചു തഴുകണം."

സഞ്ജയൻ പറഞ്ഞു: "എന്നു പറഞ്ഞ് തുട ഖണ്ഡിക്കപ്പെട്ടു മയങ്ങുന്ന രാജാവിനെ സൂക്ഷിച്ചുനോക്കി അശ്വത്ഥാമാവ് വീണ്ടും പറഞ്ഞു: 'ഹേ ദുര്യോധനാ! ഭവാൻ ജീവിക്കുന്നില്ലേ! സുഖമായ വാക്കു കേൾക്കൂ! പാണ്ഡവരിൽ ഏഴുപേരും, കുരുക്കളിൽ ഞങ്ങൾ മൂന്നു പേരും മാത്രമേ ശേഷിപ്പുള്ളു. ഭ്രാതാക്കൾ അഞ്ചുപേരും, കൃഷ്ണനും, സാത്യകിയും. ഞാനും, കൃപനും, കൃതവർമ്മാവും മാത്രം ജീവിക്കുന്നു. ദ്രൗപദിയുടെ മക്കളൊക്കെ ചത്തു. ധൃഷ്ടദ്യുമ്നന്റെ മക്കളൊക്കെ ചത്തു. മത്സ്യരിൽ ശേഷിപ്പുള്ളവരൊക്കെ ചത്തു. ചെയ്തതിന്നെതിര് കണ്ടാലും! പാർത്ഥന്മാർ ഹതപുത്രന്മാരായി. ഉറക്കത്തിൽ നരവാഹനങ്ങളോടുകൂടി എല്ലാറ്റിനേയും കൊന്നു. കൈനില മുടിഞ്ഞു. ഞാൻ മഹാപാപിയായ ധൃഷ്ടദ്യുമ്നനെ, രാത്രി കൈനിലയിൽ കയറിച്ചെന്ന് ഉറങ്ങുന്ന അവനെ, പശുവിനെ കൊല്ലുന്നവിധത്തിൽ കൊന്നുകളഞ്ഞു."

മനസ്സിന്ന് ഇഷ്ടമായ വാക്കുകേട്ട് സുയോധനൻ, മൃതിയിൽ മുങ്ങിയ സുയോധനൻ, വീണ്ടും ബോധംകലർന്ന് ഇപ്രകാരം പറഞ്ഞു: 'ഭീഷ്മനും, കർണ്ണനും, നിന്റെ അച്ഛനും ചെയ്യാൻ സാധിക്കാത്ത മഹാകർമ്മമാണ് എനിക്കു ഭവാൻ കൃപകൃതവർമ്മാക്കളോടൊത്ത് ചെയ്തുതന്നത്. ക്ഷുദ്രനായ ശിഖണ്ഡിയോടുകൂടി പടനായകനായ ധൃഷ്ടദ്യുമ്നൻ ചത്തു. അതുകൊണ്ട് ഞാൻ എന്നെ ഇന്ദ്രതുല്യനായി വിചാരിക്കുന്നു! സ്വസ്തി നേടുവിൻ! ഭദ്രം! ഇനി നമുക്കു വിണ്ണിൽവെച്ചു ചേരാം,' എന്നു പറഞ്ഞ് ആ മഹാശയൻ കണ്ണടച്ചു. ആ ശബ്ദം നിലച്ചു. ആ വീരന്റെ ജീവിതം അവസാനിച്ചു. സുഹൃത്തുക്കളായ അവർ വിലപിച്ചു. അവന്റെ ആത്മാവ് പുണ്യലോകത്തേക്കു പോയി. ജഡം ഭൂമിയിൽ വീണു കിടന്നു.

ഇപ്രകാരം നിന്റെ പുത്രൻ മൃതനായി രാജാവേ! പോരിൽ മുമ്പിട്ടേറ്റ വീരൻ, ശത്രുക്കളാൽ ഒടുവിൽ ഹതനായി. അവർ രാജാവിനെ വീണ്ടുംവീണ്ടും പുണർന്ന്, വീണ്ടുംവീണ്ടും നോക്കിനോക്കി, സ്വന്തം തേരുകളിൽ കയറി. ദ്രോണപുത്രന്റെ സങ്കടപ്പെട്ട വിലാപം കേട്ട് സഹിക്കവയ്യാത്ത ദുഃഖത്തോടെ പുലർച്ചയ്ക്കു ഞാൻ നഗരിയിലേക്ക് ഓടിപ്പോന്നു. കുരുപാണ്ഡവസൈന്യങ്ങൾക്ക് ഇപ്രകാരം വലിയ ക്ഷയം സംഭവിച്ചു. ഘോരവും, വിശസനവും, രൗദ്രവുമായ ഈ ക്ഷയം രാജാവേ, നിന്റെ ദുർന്നയംകൊണ്ടുണ്ടായതാണ്.

നിന്റെ മകൻ സ്വർഗ്ഗസ്ഥനായപ്പോൾ ദുഃഖംപൂണ്ട എനിക്ക് മഹർഷി തന്ന ആ ദിവ്യദൃഷ്ടിയും കെട്ടുപോയിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പുത്രന്റെ മരണവൃത്താന്തം കേട്ട രാജാവ് ചുടുന്ന നെടുവീർപ്പു വിട്ട് ചിന്തയിലാണ്ട് ഇരിപ്പായി."

## ഐഷീകപർവ്വം

**10. യുധിഷ്ഠിരശിബിരപ്രവേശം** – വൈശമ്പായനൻ പറഞ്ഞു: "ആ രാത്രി കഴിഞ്ഞ് പ്രഭാതമായി. ഉടനെ ധൃഷ്ടദ്യുമ്നന്റെ സാരഥി ഓടിച്ചെന്നു. ധർമ്മപുത്രനോട് രാത്രി ഉറക്കത്തിൽ ദ്രൗണി നടത്തിയ കൂട്ടക്കൊലയെ ഉണർത്തിച്ചു.

സൂതൻ പറഞ്ഞു: "ഹേ രാജാവേ, ദ്രൗപദിയുടെ എല്ലാ പുത്രന്മാരേയും കൊന്നു. ദ്രുപദാത്മജരെയൊക്കെ കൊന്നു. പ്രമത്തരായി, ആപച്ഛങ്കകൂടാതെ, വിശ്വാസത്തോടെ, രാത്രി ശിബിരത്തിൽ കിടന്നുറങ്ങുമ്പോൾ നൃശംസനായ കൃതവർമ്മാവും, കൃപനും, മഹാപാപിയായ ദ്രോണപുത്രനുംകൂടി കൈനില മുടിച്ചു! ഗജാശ്വമർത്ത്യസമൂഹത്തെ കുത്തി, വെൺമഴു, വേൽ എന്നിവകൊണ്ട് എല്ലാറ്റിനേയും അറുത്തുവീഴ്ത്തി. നിന്റെ സൈന്യത്തെയൊക്കെ മുടിച്ചു. മഴുകൊണ്ടു വെട്ടിവീഴ്ത്തുമ്പോളുണ്ടാകുന്ന വൻകാടിന്റെ ഇരമ്പൽപോലെ നിന്റെ സൈന്യത്തിന്റെ വമ്പിച്ച ഒച്ച കേട്ടു. ആ സൈന്യത്തിൽ ഞാൻ ഒരുത്തൻ മാത്രമേ ശേഷിച്ചുള്ളു. വ്യഗ്രനായ കൃതവർമ്മാവിൽനിന്ന് അത്ഭുതകരമായി ഞാൻ രക്ഷപ്പെട്ടു."

യുധിഷ്ഠിരൻ ഈ അമംഗളോക്തി കേട്ടിട്ട് ബോധംകെട്ടു നിലത്തുവീണു! ഉടനെ സാത്യകി താങ്ങി. ഭീമസേനനും അർജ്ജുനനും നകുലനും സഹദേവനുമൊക്കെ മോഹാലസ്യപ്പെട്ടു. ബോധം വീണപ്പോൾ ധർമ്മപുത്രൻ ഇരുന്നു വിലപിക്കുവാൻതുടങ്ങി: 'ദിവ്യചക്ഷുസ്സിനും കാര്യമറിവാൻ കഴികയില്ല. ശത്രുക്കളെ ജയിച്ച ഞാൻ ഇപ്പോൾ വിലപിക്കുകയാണ്. തോൽവിപറ്റിയവർ ജയിക്കുന്നു. ജയിച്ച ഞങ്ങൾ തോറ്റുപോയിരിക്കുന്നു. ഭ്രാതാക്കളേയും സഖികളേയും സുഹൃത്തുക്കളേയും പിതൃക്കളേയും പുത്രന്മാരേയും ബന്ധുക്കളേയും അമാത്യന്മാരേയുമൊക്കെ വെന്ന്, ഇന്നു നാം തോറ്റുപോയിരിക്കുന്നു! അനർത്ഥം അർത്ഥത്തിന്റെ രൂപത്തിലും, അർത്ഥം അനർത്ഥത്തിന്റെ രൂപത്തിലും വരും. ഈ ജയം തോൽവിയുടെമട്ടുതന്നെ! ജയം തന്നെ പരാജയം! ജയിച്ച് ആപത്തിലായവനും പശ്ചാത്തപിച്ചു സന്തോഷിക്കുന്നവനും തുല്യംതന്നെ. ശത്രുക്കൾ തോല്പിച്ചവൻ പിന്നെ എങ്ങനെ വിജയം കാണും? ജയത്തിന്നുവേണ്ടി സുഹൃദ്വധംകൊണ്ട് നാം പാപംചെയ്തു. പരാജിതരായ ആ അപ്രമത്തർ ജയദൃപ്തന്മാരായ നമ്മെ തോല്പിച്ചു. കർണ്ണനെക്കുറിച്ചായിരുന്നു എന്റെ ഭയമൊക്കെ. കർണ്ണിനാളീകദംഷ്ട്രാഢ്യനും ഖഡ്ഗജിഹ്വയുള്ളവനും വിൽ വായതുറന്നവനും ജ്യാതലാരാവഗർജ്ജിതനും നൃസിംഹനും ചൊടിച്ചവനും പിൻതിരിയാത്തവനും രൗദ്രനുമായ കർണ്ണൻ വിട്ടൊഴിഞ്ഞശേഷം കഷ്ടം! സേനകൾ പ്രമാദംമൂലം ചത്തുപോയി!

ദ്രോണമഹാർണ്ണവും കടന്ന രാജപുത്രർ പ്രമാദത്താൽ ചത്തുപോയി! പ്രമാദത്തിലും അപ്പുറമായി എന്തുണ്ട്? പ്രമാദമാണ് വധം. പ്രമത്തനായ മർത്ത്യനെ അർത്ഥം ത്യജിക്കുന്നു. അനർത്ഥജാലങ്ങൾ അവനെ ഏല്ക്കുകയുംചെയ്യും. ആ മഹാരഥാഗ്രണിയായ ഭീഷ്മനെ ജയിച്ച്, പെരുംപടയാകുന്ന കാട്ടിലെ അഗ്നിയായ ഭീഷ്മനെ ആഹവത്തിൽ ജയിച്ചുകയറിയ രാജപുത്രന്മാർ പ്രമാദത്താൽ ചത്തുപോയി!

പ്രമത്തനായ മർത്ത്യനാൽ തപസ്സും വിദ്യയും ശ്രീയും യശസ്സും നേടുവാൻ കഴിയുകയില്ല. പ്രമാദംകൂടാതെ അദ്രിസംഘത്തെ വെട്ടിവീഴ്ത്തി സുഖമായി വാഴുന്ന ഇന്ദ്രനെ കാണുക! ഇന്ദ്രാഭന്മാരായ പുത്രപൗത്രന്മാർ ശത്രുക്കൾ മുടിഞ്ഞതിന്നുശേഷമല്ലേ പ്രമാദംമൂലം നഷ്ടപ്പെട്ടത്! സമൃദ്ധരായ വർത്തകന്മാർ സമുദ്രം കടന്നതിന്നുശേഷം പൊട്ടത്തോട്ടിൽ കളിയിൽ മുങ്ങിച്ചത്തപോലെയായി നമ്മുടെ കഥ! യുദ്ധത്തിൽ മരിച്ചുപോയവർ സ്വർഗ്ഗത്തിലെത്തി. ഞാൻ സാദ്ധ്വിയായ കൃഷ്ണയെ ഓർത്തു ദുഃഖിക്കുന്നു. അവൾ എങ്ങനെ സങ്കടസമുദ്രം കയറും! ഭ്രാതാക്കളും മക്കളും വൃദ്ധപിതാവായ പാഞ്ചാലനും ചത്തുപോയെന്നു കേട്ടാൽ ബോധംകെട്ട് അവൾ ഈ ഭൂമിയിൽ വീണുകിടക്കും. ആ ശോകത്തിന്റെ ഫലം എന്താകും? ഇപ്പോൾ സുഖമേല്ക്കേണ്ടതായ അവളുടെ അനുഭവം നോക്കൂ!' എന്ന് ആർത്തനായി കരഞ്ഞ് യുധിഷ്ഠിരൻ നകുലനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഹേ നകുലാ, നിർഭാഗ്യവതിയായ ദ്രൗപദിയെ നീ ചെന്നു കണ്ടു പോരിക! മാതാക്കളോടുകൂടിച്ചെന്നുവേണം അവളെ വിവരം അറിയിച്ച് കൊണ്ടുപോരുവാൻ.'

ധർമ്മംകൊണ്ടു ധർമ്മതുല്യനായ ധർമ്മരാജാവിന്റെ വാക്കു കേട്ട് നകുലൻപാഞ്ചാലദാരങ്ങളോടുകൂടി ദേവി വാഴുന്ന ഗൃഹത്തിലേക്കു രഥത്തിൽ പോയി. ധർമ്മപുത്രൻ സുഹൃത്തുക്കളോടുകൂടി ശോകാർത്തനായി, മക്കൾ ചത്ത് ഭൂതങ്ങൾ ചിന്നുന്ന രണഭൂമിയിലേക്കു പോയി. അവൻ അവിടെ ചെന്നപ്പോൾ സുഹൃത്തുക്കളും സ്നേഹിതരും പുത്രന്മാരും രക്താർദ്രമായി മെയ്യറ്റ്, തലയറ്റ്, ചത്തു ചിതറിക്കിടക്കുന്നതായി കണ്ടു.

ഈ മഹാദാരുണമായ കിടപ്പു കണ്ട് ധാർമ്മികാഗ്രേസരനായ യുധിഷ്ഠിരൻ പൊട്ടിക്കരഞ്ഞു. ഉച്ചത്തിൽ നിലവിളിച്ചലറി! ആ കൗരവവ്യാഘ്രൻ വിസംജ്ഞനായി നിലത്തു വീണു. കൂടെയുള്ളവരും വീണു."

**11. ദ്രൗണിവധത്തിന് ഭീമസേനഗമനം** – വൈശമ്പായനൻ പറഞ്ഞു: "ഹേ ജനമേജയാ! പുത്രന്മാരേയും പൗത്രന്മാരേയും സ്നേഹിതന്മാരേയും ബന്ധുക്കളേയുമൊക്കെ ഉറക്കത്തിൽ വെട്ടിക്കൊന്നു കിടക്കുന്ന കിടപ്പുകണ്ട് ആ മഹാത്മാവിന്നുണ്ടായ ശോകം എങ്ങനെ വർണ്ണിക്കും? കണ്ണിൽ കണ്ണുനീർ നിറഞ്ഞ്, വിറച്ച്, ഉള്ളുകെട്ടു കേഴുന്ന രാജാവിനെ ഉദ്വിഗ്നരായ സുഹൃത്തുക്കൾ ആശ്വസിപ്പിച്ചു. പുത്രപൗത്രഭ്രാതൃജനസ്വജനങ്ങളെ ഓർക്കുകയാൽ രാജാവിന്ന് ഒരു സമാധാനവും ശാന്തിയും കിട്ടിയില്ല. പുലർച്ചയ്ക്ക് നകുലൻ ദ്രൗപദിയേയും കൊണ്ടു വന്നണഞ്ഞു ഉപപ്ളാവ്യംപൂകിയ അവൾ ഏറ്റവും അപ്രിയമായ വർത്തമാനം, തന്റെ സകല മക്കളും നിദ്രയിൽ കൊല്ലപ്പെട്ടു എന്നുള്ള ഘോരമായ വൃത്താന്തം, കേട്ട് നടുങ്ങി. കാറ്റേറ്റ കദളിവാഴത്തണ്ടുപോലെ വിറച്ചുവിറച്ച് കൃഷ്ണ രാജാവിന്റെ അരികിലെത്തി ആർത്തയായി ഭൂമിയിൽ വീണു. ഫുല്ലാബ്ജാക്ഷിയായ അവളുടെ ശോകകർശിതമായ മുഖം ഗ്രഹണംബാധിച്ച സൂര്യനെപ്പോലെ നിഷ്പ്രഭമായിത്തീർന്നു. അവൾ വീഴുന്നതു കണ്ട് ഭീമൻ രണ്ടുകൈകൊണ്ടും ഉടനെ താങ്ങി. ഭീമൻ ആശ്വസിപ്പിക്കവേ അവൾ രാജാവിനോട് കേണുകൊണ്ടു പറഞ്ഞു: 'രാജാവേ, ഭാഗ്യംതന്നെ! നീ ഭൂമിയെല്ലാം നേടി ഭുജിക്കും. ക്ഷത്രധർമ്മത്താൽ ശൂരന്മാരായ മക്കൾ ചത്തുവീണതു കേൾക്കുന്നതായാലും. ഹേ പാർത്ഥാ! നീ കുശലിതന്നെ! നാടു മുഴുവൻ നേടിയല്ലോ! മത്തേഭഗതിയായ അഭിമന്യുവിനെ നീ സ്മരിക്കുന്നില്ല. ക്ഷത്രധർമ്മത്താൽ മക്കൾ ചത്തുവീണതു കേട്ടിട്ടും നീ അവരെപ്പറ്റി സ്മരിക്കുന്നില്ല. ഉപപ്ളാവ്യത്തിൽ എന്നോടൊപ്പം ഇനി നിങ്ങൾ ഇരിക്കുകയില്ല. പാപിയായ ദ്രോണപുത്രൻ ഉറങ്ങിക്കിടക്കുന്ന എന്റെ ഉണ്ണികളെ കൊന്നതു കേട്ടിട്ട് ഇനി ഞാൻ ജീവിച്ചിരിക്കയില്ല. തീയ് കൊള്ളിയെ എന്നപോലെ ഈ ദുഃഖം എന്നെ കത്തിയെരിക്കുന്നു. ഇന്ന് പോരാടി ദ്രൗണിയുടെ ജീവൻ നിങ്ങൾ ഹരിച്ചില്ലെങ്കിൽ ഞാൻ പ്രായോപവേശം ചെയ്യും. ഹേ പാണ്ഡുപുത്രന്മാരേ, ധരിച്ചുകൊള്ളുവിൻ. പാപകർമ്മത്തിന്റെ ഫലം ദ്രൗണിക്ക് ഇന്നു നിങ്ങൾ കൊടുത്തില്ലെങ്കിൽ ഞാൻ ഇന്നു ചാകും!' ഇപ്രകാരം ധർമ്മരാജാവിനോടു പറഞ്ഞ് ദ്രൗപദി ഇരുന്നു. പ്രിയപത്നി ഇരുന്നു എന്നു കണ്ട് രാജർഷിയായ പാണ്ഡവൻ അഴൽ സഹിക്കാത്ത പാർഷതിയോടു മറുപടി പറഞ്ഞു: 'ധർമ്മത്താൽ ധർമ്മമായ നിധനം നിന്റെ മക്കളും സോദരന്മാരും നേടി. അവർക്കു ശുഭം! ഹേ ധർമ്മജ്ഞേ! അവരെപ്പറ്റി മാഴ്കരുത്. ഹേ കല്യാണി! ആ ദ്രൗണി ദുർഗ്ഗവനത്തിൽ പ്രവേശിച്ച് ബഹുദൂരം കടന്നുപോയിരിക്കുന്നു. അവനെ പോയി വെന്നാൽ നീ എങ്ങനെ അറിയും?'

ദ്രൗപദി പറഞ്ഞു: 'ദ്രോണപുത്രന്റെ ശിരസ്സിൽ സഹജമായ ഒരു രത്നമുണ്ട്. ആ പാപിയെ പോരിൽ വീഴ്ത്തി, ആ മണി രാജാവേ, ഭവാന്റെ ശിരസ്സിൽ ചൂടിക്കാണണം. എന്നാൽ ഞാൻ ജീവിക്കാം; തീർച്ചയാണ്.' എന്ന് പാണ്ഡവരാജാവിനോട് സുന്ദരിയായ പാർഷതി പറഞ്ഞു. പിന്നെ ഭീമസേനനെ നോക്കി ഇപ്രകാരം പറഞ്ഞു: 'എന്നെ ഭീമാ! നീ ക്ഷത്രധർമ്മത്തോടൊത്തു കാണണം. ശക്രൻ ശംബരനെ എന്നപോലെ നീ ആ പാപിയെ കൊല്ലുക! വിക്രമത്തിൽ നിനക്കു കിടയായി ഒരു മർത്ത്യനുമില്ല. ലോകത്തിലെങ്ങും പ്രസിദ്ധിയുള്ളതാണത്. സങ്കടത്തിൽ നീ പാർത്ഥർക്കു ദ്വീപായി വാരണാവതത്തിൽ നിന്നു. ഹിഡുംബനെ കണ്ടപ്പോഴും നീയേ ഒരു ഗതി ഞങ്ങൾക്കുണ്ടായുള്ളു. വിരാടപുരിയിൽ കീചകപീഡനം ഏറ്റപ്പോഴും നീ എന്നെ ആപത്തിൽനിന്ന്, ശചിയെ ശക്രനെന്ന വിധം രക്ഷിച്ചു. വലിയ കർമ്മങ്ങൾ പലതും ഹേ പാർത്ഥാ! നീ മുമ്പു ചെയ്തു. അപ്രകാരം ദ്രോണപുത്രനെ വധിച്ച് നീ സുഖമേല്ക്കുക!'

അവളുടെ പലപാടുള്ള അല്ലലും ആവലാതിയും കേട്ട് കൗന്തേയൻ പൊറുത്തില്ല. ഉടനെ മഹാബലനായ ഭീമൻ പൊന്നണിഞ്ഞ തേരിൽക്കയറി. അമ്പിൻകൂട്ടത്തോടുകൂടെ ഭംഗിയേറിയ വലിയ വില്ലെടുത്ത് നകുലനെ സൂതനാക്കി ദ്രൗണിയെ കൊല്ലുവാൻ പുറപ്പെട്ടു. അമ്പുചേർന്ന വില്ലുലച്ചുകൊണ്ട് അവൻ ഹയങ്ങളെ ഓടിച്ചു. വായുവേഗത്തിൽ വിട്ട അശ്വങ്ങൾ ത്വരയോടെ പാഞ്ഞു. സ്വന്തം കൂടാരത്തിൽനിന്നു ദ്രോണപുത്രൻ പോയ തേരിന്റെ ചക്രത്തിന്റെ പാടുനോക്കി ക്ഷണത്തിൽ പോയി.

**12. കൃഷ്ണയുധിഷ്ഠിരസംവാദം** – വൈശമ്പായനൻ പറഞ്ഞു: "ആ ദുർദ്ധർഷനായ ഭീമൻ പോയ ഉടനെ കൃഷ്ണൻ ധർമ്മജനോടു പറഞ്ഞു:'ഹേ പാണ്ഡവാ! നിന്റെ അനുജൻ പുത്രശോകം സഹിക്കാതെ മുറവിളികൂട്ടി ദ്രോണപുത്രനെ കൊല്ലുവാൻ ഒറ്റയ്ക്കു പാഞ്ഞുപോയി. ഭീമൻ നിന്റെ എല്ലാ അനുജന്മാരിലും പ്രിയതരനാണ്. കുഴക്കിൽപ്പെട്ട അവനെ അങ്ങ് എന്താണ് കാക്കാഞ്ഞത്? ദ്രോണൻ മകന്ന്, ബ്രഹ്മശിരോസ്ത്രം നല്കിയിട്ടുള്ളത് ഭവാനറിയാമല്ലോ. അത് ഈ ഭൂമി മുഴുവൻ എരിച്ചുകളയും. മഹാത്മാവും, മഹാഭാഗനുമായ ഗുരു അത് അർജ്ജുനന്നും നല്കിയിട്ടുണ്ട്. ആ അസ്ത്രം ദ്രൗണി ഒറ്റയ്ക്കാണു ചെന്ന് ഇരന്നത്. അപ്പോൾ ദ്രോണൻ പുത്രനോടു വളരെ സന്തോഷിക്കാതെ പറഞ്ഞു: 'ഉണ്ണീ, മഹാവിപത്തിൽപ്പെട്ടാലും നീ സംഗരത്തിൽ ഈ അസ്ത്രം പ്രയോഗിക്കരുത്. വിശേഷിച്ചും മനുഷ്യരിൽ പ്രയോഗിക്കരുത്.' ദ്രോണാചാര്യൻ വീണ്ടും തുടർന്നു: 'സന്മാർഗ്ഗത്തിൽ നീ എന്നും നില്ക്കുന്നവനല്ല!' അന്നും മഹാത്മാവിന്ന് തന്റെ പുത്രനെക്കുറിച്ചു നല്ല അഭിപ്രായമുണ്ടായിരുന്നില്ല. സർവ്വധർമ്മജ്ഞനായ ആചാര്യൻ പുത്രനെ അന്നു തന്നെ ശാസിച്ചു. അച്ഛൻ പറഞ്ഞ അപ്രിയം ആ ദുഷ്ടാത്മാവ് കേട്ടു വെറുത്ത് ഊഴി ചുറ്റി. ആ സംഭവം കാട്ടിൽ വാഴുമ്പോഴാണുണ്ടായത്. ഒരുദിവസം ആ യാത്രയ്ക്കിടയിൽ ദ്വാരകയിൽ വന്നു. വൃഷ്ണികളുടെ സൽക്കാരം സ്വീകരിച്ചു. ദ്വാരകയിൽ ഞാൻ കടൽത്തീരത്തിരിക്കുമ്പോൾ ഏകനായി അവൻ എന്റെ അരികെ എത്തി. എന്നെ കണ്ട് പുഞ്ചിരിതൂകി പറഞ്ഞു: 'കൃഷ്ണാ! സത്യപരാക്രമനായ എന്റെ പിതാവ് ഘോരമായ തപസ്സുചെയ്ത് അഗസ്ത്യനിൽനിന്നു ബ്രഹ്മശിരസ്സ് എന്ന അസ്ത്രം സമ്പാദിച്ചു. ദേവഗന്ധർവ്വപൂജിതമായ ആ അസ്ത്രം എന്റെ കൈവശമുണ്ട്. ഹേ യദുസത്തമാ! ഭവാൻ എന്റെ കൈയിൽനിന്ന് ആ അസ്ത്രം വാങ്ങിച്ചിട്ട് ശത്രുഹരമായ ചക്രായുധം എനിക്കു തരിക.' കൈകൂപ്പിനില്ക്കുന്ന അവനോട്, പ്രയത്നപ്പെട്ട് എന്നോട് അസ്ത്രം യാചിക്കുന്ന അവനോട്, ഞാൻ പറഞ്ഞു: 'ഹേ ഭരതർഷഭാ! ദേവദാനവഗന്ധർവ്വമനുഷ്യപതഗോരകർ ഒന്നിച്ചാലും എന്റെ ശതാംശം വീര്യത്തിന്നു കിടനില്ക്കുകയില്ല. ഹേ ദ്രൗണീ, ഇതാ വില്ല്, ഇതാ വേല്, ഇതാ ചക്രം, ഇതാ ഗദ! ഏതേത് അസ്ത്രമാണ് നിനക്കാവശ്യമെങ്കിൽ ഞാൻ തരാം. ഏത് എടുക്കുവാനും ഏതു വിടുവാനും നീ ശക്തനാകുന്നുവോ, അതു നിനക്കെടുക്കാം. പകരം തരാമെന്നു പറഞ്ഞ അസ്ത്രം എനിക്കു തരികയും വേണ്ട.' ഉടനെ അവൻ ചക്രായുധം വരിച്ച് എടുക്കാമെന്നു പറഞ്ഞുകേട്ട ഉടനെ എന്നേക്കാൾ മേലെയാകുവാനുള്ള തിരക്കുകൊണ്ട് അവൻ വരിച്ച ചക്രം ഉടനെ ഇടതുകൈകൊണ്ട് ഊക്കോടെ എത്തിപ്പിടിച്ചു. ഇരിപ്പിൽനിന്ന് അത് ഇളക്കുവാൻ അവൻ ശക്തനായില്ല. ഉടനെ വലംകൈകൊണ്ടും പിടിച്ചു. നല്ല ബലം പ്രയോഗിച്ചു പ്രയത്നിച്ചിട്ടും അത് ഒന്ന് ഇളക്കുവാൻകൂടി അവന്നു കഴിഞ്ഞില്ല. അവൻ പൊക്കാൻ ശ്രമിച്ചിട്ട് ഇളക്കുവാൻപോലും കഴിയാതെ ബുദ്ധികെട്ട്, പിൻവലിച്ച് ഉഴലുമ്പോൾ അശ്വത്ഥാമാവോട് ഞാൻ വിളിച്ചുപറഞ്ഞു: 'ഹേ ദ്രൗണീ! ദേവാസുരനരന്മാരിൽ പ്രമാണപ്പെട്ടിരിക്കുന്ന ഗാണ്ഡീവപാണിയായ അർജ്ജുനൻപോലും എന്നോട് ഇങ്ങനെ ഒരു വാക്കു പറഞ്ഞിട്ടില്ല. അവൻ സാക്ഷാൽ ദേവേശനായ ശിനികണ്ഠനെ, ഉമാപതിയെ, ശങ്കരനെ, ദ്വന്ദ്വയുദ്ധത്തിൽ തോല്പിച്ചു പ്രീതനാക്കിയവനാണ്. അവനേക്കാൾ ഇഷ്ടനായി ഈ ലോകത്ത് മറ്റൊരു പുരുഷനുമില്ല. അവന്നു നല്കുവാൻ വയ്യാത്തതായി ഭാര്യാമക്കൾപോലും ഇല്ല; ഒന്നുംതന്നെയില്ല. അക്ളിഷ്ടകാരിയും സുഹൃത്തമനുമായ ആ പാർത്ഥൻപോലും ഹേ ബ്രഹ്മൻ, എന്നോട് അങ്ങു പറഞ്ഞമാതിരി ഈ വാക്കു മുമ്പെ പറഞ്ഞിട്ടില്ല. ഹിമവൽപാർശ്വത്തിൽ ചെന്നു മഹാഘോരമായ ബ്രഹ്മചര്യവ്രതം പന്ത്രണ്ടുവർഷം എടുത്ത് എന്നോടൊപ്പം ഭൈമിയും വലിയ തപസ്സു ചെയ്തു. അങ്ങനെ ഞങ്ങൾ നേടിയവനാണ് തേജസ്വിയും സനൽകുമാരനുമായ എന്റെ പുത്രൻ പ്രദ്യുമ്നൻ. അവൻപോലും ഇങ്ങനെ ഒരു അഭ്യർത്ഥന ചെയ്യു

കയുണ്ടായിട്ടില്ല. നിസ്തുല്യവും, ദിവ്യവും, ഉത്തമവുമായ ഈ ചക്രം ഊക്കേറുന്ന ബലനും ആവശ്യപ്പെടുകയുണ്ടായിട്ടില്ല. മൂഢാ! നീ പറഞ്ഞപോലെ ഗദനാകട്ടെ, സാംബനാകട്ടെ, മറ്റു വൃഷ്ണ്യന്തകരഥീന്ദ്രരാകട്ടെ, പ്രാർത്ഥിക്കാത്തതാണ് നീ ഈ പ്രാർത്ഥിച്ചത്. ഹേ ദ്രൗണീ, നീ ഭാരതാചാര്യന്റെ പുത്രനാണ്. സർവ്വയാദവപൂജിതനാണ് നീ. ഹേ രഥിപ്രവരാ! ഈ ചക്രം കൊണ്ട് നീ ആരായി പോരാടാനാണ് ഇതാവശ്യപ്പെടുന്നത്?' എന്നു ഞാൻ ചോദിച്ചപ്പോൾ ദ്രൗണി പറഞ്ഞു: 'ഹേ കൃഷ്ണാ! ഞാൻ നിന്നെ സേവിച്ചു നിന്നോടു പൊരുതുവാനാണാഗ്രഹിക്കുന്നത്. നിന്റെ ദേവദാനവപൂജിതമായ ചക്രം വാങ്ങി അജേയനാകണമെന്നാണ് എന്റെ മോഹം. ഞാൻ സത്യം പറഞ്ഞതാണ്. നിന്റെ കൈയിൽനിന്ന് ഈ ആഗ്രഹം സാധിക്കാതെ കേശവാ! ഗോവിന്ദാ! ഞാൻ പോവുകയാണ്. നീ എനിക്കു നന്മ ആശംസിക്കുക! ഈ ചക്രം ഭീമ ഭീമമാണ്. ഇതിനെതിരായി വേറെ ചക്രമില്ല. നീ എടുക്കുന്ന ഈ ചക്രം എടുക്കുവാൻ ലോകത്തിൽ മറ്റാർക്കും സാദ്ധ്യമല്ല.' എന്ന് എന്നോട് ദ്രൗണി പറഞ്ഞു. രണ്ട് അശ്വങ്ങളേയും, ധനങ്ങളും, പല രത്നങ്ങളും വാങ്ങി അവൻ പോയി. സംരംഭിയും, ദുഷ്ടനും, ചപലനുമായ അവൻ ബ്രഹ്മശിരസ്സ് അറിയുന്നവനാണ്. ക്രൂരനായ അവനിൽനിന്ന് ഭീമനെ രക്ഷിക്കുക."

**13. ബ്രഹ്മശിരോസ്ത്രത്യാഗം** – വൈശമ്പായനൻ പറഞ്ഞു: "ഹേ ജനമേജയാ! ഇപ്രകാരം പറഞ്ഞു യോധപ്രവരനായ കൃഷ്ണൻ സർവ്വ ആയുധങ്ങളുമായി തന്റെ ശ്രേഷ്ഠമായ തേരിൽക്കയറി. പൊന്മാലകെട്ടിയ കാംബോജാശ്വങ്ങളുള്ള, സൂര്യാഭയുള്ള മുഖ്യമായ രഥത്തിന്റെ നുകത്തെ ശൈബ്യമെന്ന കുതിര വലത്തും, സുഗ്രീവൻ ഇടത്തും, വലാഹകം, മേഘപുഷ്പം ഇവ രണ്ടുഭാഗത്തുമായി വഹിച്ചു. വിശ്വകർമ്മാവ് തീർത്തതും ദിവ്യരത്നങ്ങൾ പതിച്ചതും ചായംകൊണ്ട് വിചിത്രമാക്കിയതുമായ തേരിൽ മായപോലെ ശോഭിക്കുന്ന കൊടി ഉയർന്നും പറന്നു. പ്രഭാമണ്ഡലഭാസ്സോടെ അതിൽ ഗരുഡൻ വാണു. ആ സത്യവാന്റെ കേതുഭുജഗാന്തകൻ കണ്ടു. കൃഷ്ണന്റെകൂടെ വില്ലാളികേതനനായ അർജ്ജുനൻ കയറി. സത്യകർമ്മാവും, കുരുരാജാവുമായ ധർമ്മപുത്രനും കയറി. ആ മഹാത്മാക്കൾ രണ്ടുപേരും കേശവന്റെ ഇരുഭാഗത്തും ശോഭിച്ചു. ഇന്ദ്രന്റെ പാർശ്വങ്ങളിൽ അശ്വിനീദേവകളെന്നപോലെ അവർ ശോഭിച്ചു. ലോകാർച്ച്യമായ ആ തേരിൽ അവരെ കയറ്റിയിരുത്തി മാധവൻ ആ ഹയങ്ങളെ ചമ്മട്ടികൊണ്ടടിച്ച് ആട്ടി. യദുപ്രവരനും, പാണ്ഡുപുത്രനും കയറിയ ആ രഥം വഹിച്ച് അശ്വങ്ങൾ കുതിച്ചു പാഞ്ഞു. ശാർങ്ഗധന്വാവിനേയുംകൊണ്ട് പായുന്ന ആ കുതിരകളുടെ ശബ്ദം പറക്കുന്ന പക്ഷികളുടെ എന്നപോലെ പൊങ്ങി. ആ നരവ്യാഘ്രർ ഉടനെ ഹേ ഭരതർഷഭാ! വേഗത്തിൽ പിന്തുടർന്ന് ധനുർദ്ധരനായ ഭീമന്റെ സമീപത്തെത്തി. ശത്രുധ്വംസനത്തിന്നെത്തുന്ന ക്രോധം കത്തിക്കാളുന്ന ആ പാർത്ഥനെ തടുക്കുവാൻ, ചെന്നെത്തുന്ന മഹാരഥന്മാർക്കു കഴിയാതായി.

ശ്രീമാന്മാരും, ദൃഢധന്വാക്കളുമായ അവർ കാൺകെ അവൻ കുതിരകളെ ഓടിച്ചു ഭാഗീരഥീതീരത്തെത്തി. മഹാരഥന്മാരായ തന്റെ പുത്രന്മാരെക്കൊന്ന ദ്രൗണി അവിടേക്കു പോയതറിഞ്ഞ് ഭീമൻ അങ്ങോട്ടു പാഞ്ഞു. അപ്പോൾ അവൻ യശസ്വിയും മഹാത്മാവുമായ കൃഷ്ണദ്വൈപായനൻ, വ്യാസമഹർഷി, ജലത്തിന്റെ സമീപത്തു മുനിമാരോടുകൂടി ഇരിക്കുന്നതും അദ്ദേഹത്തിന്നടുത്ത് ക്രൂരകർമ്മാവായ ദ്രൗണി പുഴക്കരയിൽ കുശചീരിയായി, നെയ്പുരട്ടി, പൊടിയേറ്റിരിക്കുന്നതും കണ്ടു.

അവനെ കണ്ടമാത്രയിൽ ഭീമൻ അമ്പും വില്ലുമെടുത്തു. അവന്റെ നേരെ ലക്ഷ്യംവെച്ച്, മഹാബാഹുവായ ഭീമസേനൻ 'നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു. വില്ലെടുത്തെത്തുന്ന ഭീമധന്വാവിനെക്കണ്ട്, പിന്നാലെ ജനാർദ്ദനന്റെ രഥത്തിലെത്തുന്ന സഹജന്മാരേയും കണ്ട്, ദ്രൗണി നടുങ്ങിപ്പോയി. എങ്കിലുമിതു യുക്തംതന്നെയെന്ന് അവനോർത്തു.

ഉടനെ അവൻ ആ ദിവ്യാസ്ത്രത്തെ നിനച്ചു ദ്രൗണി ഇടംകൈകൊണ്ട് ഇഷീകയെ എടുത്തു. അപ്രകാരം ആപത്തിലെത്തിയ അവൻ ആ ദിവ്യാസ്ത്രത്തെ അയച്ചു. ദിവ്യായുധമെടുത്ത ആ ശൂരന്മാരിൽ പൊറുക്കാതെ 'അപാണ്ഡവാർത്ഥ'മെന്നു കോപത്താൽ ക്രൂരവാക്കു പറഞ്ഞ് ഹേ നൃപവ്യാഘ്രാ, പ്രതാപവാനായ ദ്രോണപുത്രൻ ആ ദിവ്യാസ്ത്രം വിട്ടു. ലോകമൊക്കെ ദഹിപ്പിക്കുന്ന അസ്ത്രംവിട്ടയുടനെ ഇഷീകയിൽ ഭയങ്കരമായി അഗ്നിയുണ്ടായി. കാലാന്തകയമപ്രായനായ ആ മഹാഗ്നി മൂന്നുലോകവും ദഹിപ്പിക്കുമാറ് ആളിക്കത്തി."

**14. അർജ്ജുനാസ്ത്രത്യാഗം** – വൈശമ്പായനൻ പറഞ്ഞു: "മഹാഭുജനായ കൃഷ്ണൻ ദ്രൗണിയുടെ അഭിപ്രായം മുൻകൂട്ടിയറിഞ്ഞ് അർജ്ജുനനോടു പറഞ്ഞു: 'ഹേ അർജ്ജുനാ! ദ്രോണാചാര്യൻ ഉപദേശിച്ചുതന്നിട്ടുള്ള ദിവ്യാസ്ത്രം ഇപ്പോൾ നിന്റെയുള്ളിൽ തോന്നുന്നില്ലേ? ഹേ പാണ്ഡവാ! ഇപ്പോൾ അതിന്റെ കാലമായിരിക്കുന്നു. ഭ്രാതാക്കളേയും തന്നെത്തന്നേയും രക്ഷിക്കുന്നതിന് ഇപ്പോൾ അതു പ്രയോഗിക്കേണ്ടി വന്നിരിക്കുന്നു. അസ്ത്രം തടുക്കുവാൻ ഈ അസ്ത്രം നീയും അയയ്ക്കുക.' കൃഷ്ണന്റെ ഉപദേശംകേട്ട് ശത്രുനാശനനായ ജിഷ്ണു വില്ലും അമ്പുമെടുത്ത് തേർവിട്ട് ഇറങ്ങിനിന്നു.

ആദ്യമായി ആചാര്യപുത്രന്നും, പിന്നെ തനിക്കും, പിന്നെ, എല്ലാ സഹോദരന്മാർക്കും സ്വസ്തി!' എന്നു പറഞ്ഞു. ദേവകളേയും ഗുരുജനങ്ങളേയും മനസ്സിൽ ചിന്തിച്ച് വണങ്ങി. 'അസ്ത്രം അസ്ത്രം കൊണ്ടു ശമിക്കട്ടെ!' എന്നു ശുഭം ചിന്തിച്ചു ഊക്കിൽ ശരംവിട്ടു. ഗാണ്ഡീവധന്വാവ് ഊക്കിൽവിട്ട അസ്ത്രം അർച്ചിസ്സേന്തി ജ്വലിച്ച് യുഗാന്താഗ്നികണക്കേ ആളിജ്ജ്വലിച്ചു. തിഗ്മതേജസ്സോടുകൂടിയ ദ്രൗണിയുടെ അസ്ത്രവുമങ്ങനെ തേജോമണ്ഡലമദ്ധ്യത്തിൽ ജ്വാല ചിന്നി ജ്വലിച്ചു. ഉടനെ ആകാശത്തിൽ കൊള്ളിമീനുകൾ പാഞ്ഞു. അസംഖ്യം നിർഘോഷങ്ങളുണ്ടായി. ആകാശത്ത് ഭയങ്കരമായ ഇരമ്പവും ഇടിവെട്ടുമുണ്ടായി. കാടും, മേടും, കടലും, കരയുംചേർന്ന ഭൂമി പ്രകമ്പിച്ചു. രണ്ട് അസ്ത്രതേജസ്സുകളും ലോകം തപിപ്പിച്ചു നിന്നു. ഉടനെ ഒപ്പം രണ്ടു മഹർഷികൾ പ്രത്യക്ഷരായി. സർവ്വഭൂതാത്മാവായ നാരദനും ഭാരതർക്കു പിതാമഹനായ വ്യാസനും ഉടനെ അവിടെയെത്തി, വീരന്മാരായ ഭാരദ്വാജധനഞ്ജയന്മാരെ ശാന്തരാക്കുവാൻ. സർവ്വഭൂതഹിതൈഷികളും ധർമ്മജ്ഞരുമായ ആ മഹർഷിമാർ ആ രണ്ട് ശസ്ത്രങ്ങൾക്കുമിടയിൽ വന്നു നിന്നു. തേജസ്വികളും യശസ്വികളുമായ രണ്ടു മുനികൾ കത്തുന്ന അഗ്നിനാളംപോലെ രണ്ടിന്നുമിടയിലായി ശോഭിച്ചു. അവർ ലോകഹിതത്തിന്നായി അസ്ത്രതേജസ്സടക്കുവാൻ അവിടെ പ്രത്യക്ഷരായി. ദേവദാനവസമ്മതരും മഹാത്മാക്കളുമായ ആ ഋഷികൾ പറഞ്ഞു: 'പണ്ടും വളരെ മഹാത്മാക്കൾ. നാനാ അസ്ത്രജ്ഞാനമുള്ളവർ, ഉണ്ടായിട്ടുണ്ട്. അവരാരുംതന്നെ ഈ അസ്ത്രം മനുഷ്യരിൽ പ്രയോഗിച്ചിട്ടില്ല. ഈ മഹാ ആപൽക്കരമായ സാഹസത്തിന്നു നിങ്ങൾ എന്തിനൊരുങ്ങി? വീരന്മാരേ! ഈ സാഹസം എന്തുകൊണ്ടു നിങ്ങൾ ചെയ്തു?"

**15. ബ്രഹ്മശിരോസ്ത്രത്തിന്റെ പാണ്ഡവഗർഭപ്രവേശനം** – വൈശമ്പായനൻ പറഞ്ഞു: "അഗ്നിതേജസ്സാർന്ന ഋഷിമാരെ കണ്ടപ്പോൾ ധനഞ്ജയൻ വെമ്പലോടെ ദിവ്യാസ്ത്രം സംഹരിക്കുവാൻ ഒരുങ്ങി. അർജ്ജുനൻ കൈകൂപ്പി മുനികളോടു പറഞ്ഞു: 'അസ്ത്രം അസ്ത്രത്താൽ ശമിക്കട്ടെ എന്നുവെച്ചാണ് ഞാൻ അയച്ചത്. ഞാൻ ഈ അസ്ത്രം സംഹരിച്ചാൽ ദ്രൗണി അസ്ത്രതേജസ്സുകൊണ്ട് ഞങ്ങളെയൊക്കെ നിശ്ചയമായും ചുടും. ഞങ്ങൾക്ക് ഹിതത്തിന്നും ലോകത്തിന്നു നന്മയ്ക്കും ഉതകുന്നവിധം ദേവസങ്കാശരായ നിങ്ങൾ ചെയ്യണമെന്ന് അപേക്ഷിക്കുന്നു' എന്നു പറഞ്ഞ് അർജ്ജുനൻ അസ്ത്രം സംഹരിച്ചു. ഒരിക്കൽ വിട്ട ആ അസ്ത്രം സംഹരിക്കുവാൻ ദേവകൾക്കു പോലും അസാദ്ധ്യമാണ്. യുദ്ധത്തിൽ വിട്ട ആ ശരം സംഹരിക്കവാൻ ധനഞ്ജയന്നല്ലാതെ ഇന്ദ്രന്നുപോലും സാദ്ധ്യമല്ല. ബ്രഹ്മതേജോഭവമായ അത് അകൃതാത്മാവ് അയച്ചാൽ പിൻവലിക്കുവാൻ ബ്രഹ്മചാര്യത്വംകൂടാതെ സാദ്ധ്യമല്ല. ബ്രഹ്മചര്യം പാലിക്കാത്തവൻ അതു പിൻവലിച്ചാൽ ആ മഹാസ്ത്രം അവന്റെ ശിരസ്സറുക്കും. ബ്രഹ്മചാരിവ്രതിയായ അർജ്ജുനൻ അസ്ത്രം വിടുവാനും, സംഹരിക്കുവാനും ശക്തനായിരുന്നിട്ടും എത്രയോ ഭയങ്കരദുരാചാരികളോട് ഏറ്റിട്ടും ഈ അസ്ത്രം പ്രയോഗിച്ചില്ല. സത്യവ്രതധരനും, ശൂരനുമായ പാണ്ഡവൻ ബ്രഹ്മചാരിയും

ഗുരുസേവിയുമാണ്. അതുകൊണ്ട് അർജ്ജുനൻ ശരത്തെ സംഹരിച്ചു.

തന്റെ മുമ്പിൽ നില്ക്കുന്ന മുനിമുഖ്യരെ കണ്ട് തന്റെ ഓജസ്സുകൊണ്ട് അസ്ത്രം സംഹരിക്കുവാൻ അശ്വത്ഥാമാവ് ശക്തനല്ലാതായി. അവൻ ദീനമാനസനായി മുന്നിൽ നില്ക്കുന്ന വ്യാസമഹർഷിയോടു പറഞ്ഞു: 'ഉത്തമവ്യസനാർത്തനായ ഞാൻ എന്റെ പ്രാണനെ ഭീമനിൽനിന്നു രക്ഷിക്കുവാൻവേണ്ടി ഹേ മുനേ! ഞാൻ പ്രയോഗിച്ചതാണ്. ഭഗവാനേ, പോരിൽ മിഥ്യാചാരനായി മാരുതി ധാർത്തരാഷ്ട്രനെ കൊല്ലുവാൻ പല അധർമ്മവുംചെയ്തു. അതുകൊണ്ട് അകൃതാത്മാവായ ഞാൻ ഈ ശരത്തെ പ്രയോഗിച്ചതാണ് ദ്വിജാ! അതുകൊണ്ട് വീണ്ടും സംഹരിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. ഈ ദുരാസദമായ ശരം അഗ്നിതേജോമന്ത്രം ജപിച്ച് 'പാണ്ഡവന്മാരൊക്കെ നശിക്കട്ടെ' എന്നു പറഞ്ഞാണ് വിട്ടത്. പാണ്ഡവരുടെ അന്തഃകരണത്തിലേക്കാണ് അയച്ചത്. ഇപ്പോൾ സകല പാണ്ഡവന്മാരും നശിച്ച് ലോകം അപാണ്ഡവമാകും, മുനേ, രോഷാവിഷ്ടമായ മനസ്സോടെ ഞാൻ ഇപ്പോൾ ഈ പാപം ചെയ്തുപോയി."

വ്യാസൻ പറഞ്ഞു: "ഉണ്ണീ, ബ്രഹ്മശിരോസ്ത്രം അർജ്ജുനൻ എയ്തത് രോഷംകൊണ്ടല്ല. നിന്റെ നാശത്തിനുമല്ല പ്രയോഗിച്ചത്. 'അസ്ത്രം അസ്ത്രത്താൽ ശമിക്കട്ടെ!' എന്നു ജപിച്ചാണ് വിട്ടത്. അർജ്ജുനൻവിട്ട അസ്ത്രം അവൻ സംഹരിക്കുകയും ചെയ്തിരിക്കുന്നു. നിന്റെ അച്ഛൻ ഉപദേശിച്ച ആ ബ്രഹ്മാസ്ത്രം നേടിയിട്ടും അവൻ ക്ഷത്രധർമ്മത്തിൽനിന്ന് ഇളകിയില്ല. ഇപ്രകാരം ധൃതിമാനും, നല്ലവനും, സർവ്വാസ്ത്രജ്ഞനും, ഭ്രാതൃബന്ധുക്കളോടുകൂടിയവനുമായ അവനെ സംഹരിക്കുവാൻ ഈ സാഹസംചെയ്യുവാൻ നിനക്കു തോന്നിയല്ലോ? കഷ്ടം! നിന്റെ ഹൃദയം എങ്ങനെയുള്ളതാണ്! ബ്രഹ്മശിരസ്സു ബ്രഹ്മശിരസ്സുകൊണ്ടുതന്നെ അടക്കുന്ന ദിക്കിൽ പന്തീരാണ്ടു മഴ ഉണ്ടാവുകയില്ല. അതുകൊണ്ട് മഹാബാഹുവായ അർജ്ജുനൻ ശക്തനാണെങ്കിലും പ്രജാഹിതചികീർഷകൊണ്ട് ആ മഹാസ്ത്രം പ്രയോഗിച്ചില്ല. ഭവാൻ പാണ്ഡവന്മാരുടെ നാടും രക്ഷിക്കേണ്ടതാണ്. അതുകൊണ്ട് ഭവാൻ ദിവ്യാസ്ത്രത്തെ സംഹരിക്കുക. ഹേ, മഹാഭുജാ! നിന്റെ രോഷം അടങ്ങട്ടെ! പാർത്ഥന്മാർക്ക് അനാമയം ഭവിക്കട്ടെ! രാജർഷിയായ പാണ്ഡവൻ അധർമ്മംകൊണ്ടു ജയിക്കണമെന്ന കാംക്ഷയില്ലാത്തവനാണ്. നീ നിന്റെ ശിരസ്സിൽ അണിഞ്ഞിട്ടുള്ള മണി ഇവർക്കു നല്കിയാലും. ഇത് നല്കിയാൽ നിന്റെ പ്രാണൻ അവർ നിനക്കു വിട്ടുതരും."

ദ്രൗണി പറഞ്ഞു: "പാണ്ഡവർക്കുള്ള രത്നങ്ങളൊക്കെയും, കൗരവർക്കുള്ള ധനങ്ങൾ മുഴുവനും അവർ നേടിക്കഴിഞ്ഞു. അവർ നേടിയ എല്ലാ രത്നധനത്തേക്കാളും മെച്ചമേറിയതാണ് എന്റെ ഈ രത്നം. അത് അണിഞ്ഞാൽ ശസ്ത്രവ്യാധിക്ഷുധാദികളിൽനിന്നു ഭയപ്പെടേണ്ടതില്ല. വാനോർ, ദാനവർ, നാഗങ്ങൾ ഇവർമൂലവും ഭയപ്പെടേണ്ടതില്ല. യക്ഷന്മാരേയും, കളന്മാരേയും ഭയപ്പെടേണ്ടതില്ല. ഈ മാഹാത്മ്യമുള്ള മണി ഞാൻ ഒരിക്കലും കൈവിടുകയില്ല. എന്നാൽ ഭഗവാൻ പറഞ്ഞാൽ ഞാൻ എങ്ങനെ അനുസരിക്കാതിരിക്കും? അത് ഉടനെ ചെയ്യാഞ്ഞാലോ? ഇതാ, എന്റെ ആത്മാവോടൊപ്പം മണിയും അങ്ങയുടെ കൈയിൽ ഞാൻ ഏല്പിക്കുന്നു. പാണ്ഡവഗർഭത്തിൽ പതിക്കുന്ന എന്റെ ഇഷീക നിഷ്ഫലമാകയില്ല. ഭഗവാനെ, ഞാൻ വിട്ട ഇഷീക സംഹരിക്കുവാൻ ഞാൻ അശക്തനാണ്. ഭഗവാൻ പറയുന്നത് ചെയ്യാതിരിക്കുവാൻ എനിക്കു നിവൃത്തിയില്ല." വ്യാസൻ പറഞ്ഞു: "എന്നാൽ അങ്ങനെയാകട്ടെ. നീ ഇനി ബുദ്ധി മാറ്റരുത്. പാണ്ഡവഗർഭത്തിൽ അത് പതിച്ചുകൊള്ളട്ടെ."

വൈശമ്പായനൻ ജനമേജയനോടു പറഞ്ഞു: "തൊടുത്ത ആ മഹാസ്ത്രം ദ്വൈപായനോക്തി കേട്ട് ദ്രൗണി പാണ്ഡവഗർഭത്തിലേക്കു പ്രവേശിപ്പിച്ചു."

**16. ദ്രൗപദീസാന്ത്വനം** – വൈശമ്പായനൻ പറഞ്ഞു: "ആ പാപിയുടെ ചേഷ്ടിതം അറിഞ്ഞ് ഹർഷത്തോടുകൂടി ഇപ്രകാരം ദ്രൗണിയോടു പറഞ്ഞു: "പണ്ട് ഉപപ്ലാവ്യത്തിൽവെച്ച് വ്രതിയായ ഒരു ബ്രാഹ്മണൻ വിരാടസുതയായ അർജ്ജുനസ്നുഷയെക്കണ്ടു പറഞ്ഞു: "കുരുക്കൾ പരിക്ഷീണരാകുന്ന കാലത്ത് ഭവതിയുടെ ഗർഭത്തിൽ ഒരു പുത്രൻ ഉണ്ടാകും. അവന്ന് ഇവിടെവെച്ചുള്ള ഈ 'പരീക്ഷിത്വം' ഗർഭത്തിൽവെച്ച് അവസാനിക്കും." ആ സാധു പറഞ്ഞ വാക്ക് സത്യമായിത്തീരും. ഈ വംശകരനായ പുത്രൻ അവർക്ക് പരീക്ഷിത്തായി ഭവിക്കും.' എന്നു പറയുന്ന ഗോവിന്ദനോട് ബഹുസംരബ്ധനായി ദ്രൗണി ഉത്തരം പറഞ്ഞു:

"പക്ഷപാതംമൂലം നീ പറയുന്ന മൊഴി ഒക്കുകയില്ല കേശവാ! ഞാൻ പറഞ്ഞ വചനം തെറ്റിപ്പോവുകയില്ല. ഞാൻ തൊടുത്ത അസ്ത്രം ഗർഭത്തിൽ ചെന്നു വീഴും! നീ കാക്കുവാൻ നോക്കുന്ന വിരാടപുത്രിയുടെ ഗർഭത്തിൽ അത് പതിക്കും."

ഭഗവാൻ പറഞ്ഞു: "ആ മഹാസ്ത്രത്തിന്റെ പാതം അമോഘമായിത്തന്നെ വരും, ചത്ത കുട്ടിയെ പ്രസവിച്ചാലും ആ കുട്ടി ദീർഘായുസ്സായി ഭവിക്കും. നിന്നെ മനീഷികൾ പാപിയായും, നീചനായും, പല പാപങ്ങൾ ചെയ്തവനായും, ഭ്രൂണഹന്താവായും, ബാലജീവിതഘാതിയായും അറിയും. അതുകൊണ്ട് ഈ പാപകർമ്മത്തിന്റെ ഫലം നീ ഏല്ക്കും. മുവ്വായിരം വർഷം നീ ഈ ലോകത്തിൽ എങ്ങും, എന്നും, ഒരാളോടും സംസർഗ്ഗം ലഭിക്കാതെ നിസ്സഹായനായി നിർജ്ജനമായ പ്രദേശത്ത് ചുറ്റിക്കറങ്ങും. ഹേ ക്ഷുദ്രാ! നിനക്ക് ആൾക്കൂട്ടത്തിലെങ്ങും ഒരു ഇരിപ്പിടവും കിട്ടുകയില്ല. ചലവും ചോരയും, ചാടി, പുഴുത്തു നാറി, ദുർഗ്ഗന്ധംവിട്ട്, ജനവാസമില്ലാത്ത കാടുനോക്കി, സർവ്വവ്യാധികളോടുകൂടി, നിസ്സഹായനായി, വൃത്തികെട്ട്, അറച്ച്, സർവ്വരാലും വെറുക്കപ്പെട്ട്, വിരൂപനായി, ഹേ പാപബുദ്ധേ, നീ സഞ്ചരിക്കും. പരീക്ഷിത്തു വളർന്നുവന്ന്, വേദങ്ങൾ പഠിച്ച്, വ്രതങ്ങൾ അനുഷ്ഠിച്ച് ശൂരനായ ശാരദ്വതന്റെ കൃപകൊണ്ടു സർവ്വ അസ്ത്രങ്ങളേയും നേടും. പരമമായ അസ്ത്രങ്ങൾ അറിഞ്ഞ് ധർമ്മവ്രതത്തോടെ ധർമ്മാത്മാവായ അവൻ അറുപതുവർഷം ഭൂമി ഭരിക്കും. നീ കാൺകെത്തന്നെ പാണ്ഡവന്മാരുടെ കാലശേഷം അവൻ രാജാവായിത്തീരും. ശസ്ത്രാഗ്നിയാൽ വെന്ത അവനെ ഞാൻ ജീവിപ്പിക്കും. ഹേ ദ്രൗണീ! നീ കാണുക, എന്റെ തപസ്സിന്റേയും സത്യത്തിന്റേയും വീര്യവും പരാക്രമവും."

വ്യാസൻ പറഞ്ഞു: "ഹേ ദ്രൗണി, നീ ഞങ്ങളെ ധിക്കരിച്ച് ഈ ദാരുണമായ ക്രിയ ചെയ്തതുമൂലം, നീ ബ്രാഹ്മണനാണെങ്കിലും നിന്റെ വൃത്തം ഇപ്രകാരമായതുകൊണ്ട് ദേവകീപുത്രൻ പറഞ്ഞ മുഖ്യമായ ഈ വാക്ക് നിനക്കു പറ്റുകതന്നെചെയ്യും. നീ നിയതമായി ക്ഷത്രധർമ്മം ആശ്രയിച്ചവനല്ലേ?" അശ്വത്ഥാമാവ് പറഞ്ഞു: "ഹേ മഹർഷേ, ഭവാനുമൊന്നിച്ച് ഞാൻ പുരുഷായുസ്സിൽ കവിഞ്ഞ് ജീവിക്കും. പുരുഷോത്തമനായ ഭഗവാന്റെ വാക്ക് സത്യമായി ഭവിക്കട്ടെ." വൈശമ്പായനൻ പറഞ്ഞു: "യോഗ്യരായ പാണ്ഡവന്മാർക്ക് ആ മണി കൊടുത്ത് ദ്രൗണി അവരെല്ലാവരും കാൺകെ മനസ്സുകെട്ട് കാടുകേറി.

ശത്രുക്കളെ മുഴുവൻ അടക്കിയ പാണ്ഡവർ കൃഷ്ണനോടും, ദ്വൈപായനനോടും, നാരദദേവർഷിയോടുംകൂടി ദ്രോണപുത്രന്റെ സഹജമായ രത്നം കൈയിലാക്കി, വേഗത്തിൽ പ്രായോപവേശസ്ഥയായ ദ്രൗപദിയുടെ സന്നിധിയിലേക്കു തിരിച്ചു. പിന്നെ ആ പുരുഷവ്യാഘ്രൻ കാറ്റിനൊക്കുന്ന വേഗമുള്ള ഹയങ്ങളെ പറപ്പിച്ച് കൃഷ്ണനോടുകൂടെ ശിബിരത്തിലേക്കു വീണ്ടും ചെന്നു. രഥങ്ങളെ വിട്ട് ത്വരയോടെ മഹാരഥർ ഇറങ്ങി. അത്യാർത്തരായ അവർ ആർത്തയായ ദ്രൗപദിയെ കണ്ടു ആനന്ദമൊക്കെ പോയി ദുഃഖശോകാകുലയായ അവൾ ഇരിക്കുന്നിടത്തു ചെന്ന് കേശവനോടുകൂടി പാണ്ഡുപുത്രന്മാർ ചുറ്റും നിന്നു.

പിന്നെ രാജാവിന്റെ ആജ്ഞയനുസരിച്ച് മഹാബലനായ ഭീമൻ ആ ദിവ്യമണി കൊടുത്ത് ഇപ്രകാരം പറഞ്ഞു:'ഭദ്രേ, ഇതാ രത്നം! നിന്റെ പുത്രന്മാരെ കൊന്നവൻ പരാജിതനായി. ശോകം വിട്ട് എഴുന്നേല്ക്കുക! നീ ക്ഷത്രധർമ്മത്തെ ചിന്തിക്കുക! ഹേ സുന്ദരീ, ശമത്തിന്നുവേണ്ടി വാസുദേവൻ പോകുമ്പോൾ ഭീരുവായ നീ ജനാർദ്ദനനോട് ചില വാക്കുകൾ പറഞ്ഞില്ലേ? "എനിക്കു ഭർത്താക്കന്മാരില്ല! മക്കളില്ല! സഹോദരന്മാരില്ല! ഗോവിന്ദാ, ഭവാനുമില്ല!" രാജാവ് ശമത്തിന്നൊരുങ്ങിയപ്പോൾ നീ ഇപ്രകാരം തീവ്രമായ വാക്ക് കേശവനോടു പറഞ്ഞില്ലേ?

ക്ഷത്രധർമ്മത്തിനൊത്ത വാക്ക് നീ ഇന്ന് ഒന്ന് ഓർക്കുക. രാജ്യം കവർന്ന പാപിയായ ദുര്യോധനനെ ഞാൻ വീഴ്ത്തി! ദുശ്ശാസനന്റെ രുധിരം അവൻ പിടഞ്ഞുകൊണ്ടിരിക്കെ ഞാൻ കുടിച്ചു. വൈരത്തിന്റെ കടം ഞാൻ വീട്ടി. ഇനി ആർക്കും ഒന്നും പറയുവാനില്ല. ബ്രാഹ്മണ്യവും, കൗരവവും ചിന്തിച്ച്, ദ്രൗണിയെ ജയിച്ചതിന്നുശേഷം, വിട്ടു. അവന്റെ കീർത്തിപോയി ഉടൽമാത്രം ശേഷിച്ചിരിക്കുന്നു. മണി ഇല്ലാതാക്കുകയും, ആയുധം കളയിപ്പിക്കുകയും ചെയ്തു.' ദ്രൗപദി പറഞ്ഞു:'എന്റെ കടം തീർന്നു! ഗുരുവായ ഗുരുനന്ദനന്റെ രത്നം ഇനി രാജാവ് ശിരസ്സിലണിയട്ടെ!' അത് ധർമ്മരാജാവ് ദ്രൗപദിയുടെ കൈയിൽനിന്നു വാങ്ങിച്ചു. ദ്രൗപദി പറഞ്ഞതുമൂലം ധർമ്മരാജാവ് ആ ദിവ്യമായ രത്നം ശിരസ്സിൽ അലങ്കരിച്ചു. രാജാവ് ഈ രത്നം ധരിച്ച് തിങ്കൾ ഏന്തിനില്ക്കുന്ന കുന്ന്പോലെ പ്രശോഭിച്ചു. തപസ്വിനിയും, പുത്രശോകാർത്തയുമായ ദ്രൗപദി എഴുന്നേറ്റു."

**17. കൃഷ്ണയുധിഷ്ഠിരസംവാദം** – വൈശമ്പായനൻ പറഞ്ഞു: "ഉറങ്ങിക്കിടക്കുന്ന സൈന്യങ്ങളെ മൂന്നു മഹാരഥന്മാർകൂടി മുടിച്ചതിന്നുശേഷം വിലപിക്കുന്ന യുധിഷ്ഠിരരാജാവ് കൃഷ്ണനോടു പറഞ്ഞു:' അകൃതക്രിയനും, ക്ഷുദ്രനും, പാപിയുമായ ദ്രോണപുത്രനാൽ എന്റെ മക്കളൊക്കെ കൊല്ലപ്പെടുവാൻ എന്താണ് കാരണം? മഹാവിക്രമികളും കൃതാസ്ത്രരുമായ നൂറായിരം യോദ്ധാക്കളും ദ്രുപദാത്മജന്മാരും വില്ലാളിയായ ദ്രോണനാൽ പോലും സംഹരിക്കപ്പെടാത്തവരല്ലേ? രഥീന്ദ്രനായ ധൃഷ്ടദ്യുമ്നനെ കൊല്ലുവാൻ എങ്ങനെ അവൻ ശക്തനായി? ദ്രോണൻ പോരിൽ നേരിട്ടേല്ക്കാത്ത വീരനെ കൊല്ലുവാൻതക്ക എന്തു മഹാകർമ്മമാണ് അവൻ ചെയ്തത്? ഗുരുപുത്രൻ തനിച്ച് എന്റെ സൈന്യമൊക്കെ മുടിക്കുവാൻ എങ്ങനെ അവൻ ശക്തിയാർജ്ജിച്ചു?"

ഭഗവാൻ പറഞ്ഞു: "ദ്രൗണി ദേവദേവർക്കും ഈശനായ അവ്യയനെ, ശിവനെ, ദൃഢമായി ശരണംപ്രാപിച്ചു. ശിവൻ പ്രസാദിച്ചാൽ അവൻ അമരത്വവും ദാനംചെയ്യും. ഇന്ദ്രനെപ്പോലും വീഴ്ത്തുവാനുള്ള വീര്യം മഹേശ്വരൻ ദാനംചെയ്യും. മഹാദേവനെ ഞാൻ നന്നായി അറിയും. അവന്റെ പുരാണങ്ങളും നാനാകർമ്മങ്ങളും ഞാൻ നന്നായി അറിയുന്നുണ്ട് ഭരതർഷഭാ! ഭൂതങ്ങൾക്കെല്ലാം ആദിയും, മദ്ധ്യവും, അന്തവും അവനാണ്. ഈ ജഗത്തൊക്കെ ചരിക്കുന്നത് അവന്റെ കർമ്മംകൊണ്ടാണ്. ഭൂതങ്ങളെ സൃഷ്ടിക്കുന്ന വിഭുവായ പിതാമഹൻ, ശിവനോട് ഭൂതങ്ങളെ സൃഷ്ടിക്കുവാൻ ആവശ്യപ്പെട്ടു. ഹരികേശനായ ശിവൻ അതേറ്റു സമ്മതിച്ച് ഭൂതദോഷങ്ങൾ കാക്കുവാനായി ശിവൻ ദീർഘകാലം നീറ്റിലിറങ്ങി തപസ്സാരംഭിച്ചു. വളരെ വർഷങ്ങൾ കാത്തിരുന്നിട്ടും പിതാമഹൻ ശിവനെ കാണാതായപ്പോൾ ഒരു സർവ്വസ്രഷ്ടാവിനെ ബ്രഹ്മാവ് മനസ്സുകൊണ്ടു വേറെ സൃഷ്ടിച്ചു. ആ സ്രഷ്ടാവ് നീറ്റിൽ നില്ക്കുന്ന ശിവനെക്കണ്ട് അച്ഛനായ ബ്രഹ്മാവിനോടു ചോദിച്ചു: 'എനിക്ക് അഗ്രജനുണ്ടോ? അഗ്രജനില്ലെങ്കിൽ ഞാൻ പ്രജാസൃഷ്ടി നടത്താം.' പിതാമഹൻ അതിന്നു പറഞ്ഞ മറുപടി 'നീയല്ലാതെ വേറെ പുരുഷനായി ഒരു അഗ്രജനില്ല' എന്നായിരുന്നു.

അവൻ ഏഴു ഭൂതങ്ങളേയും ദക്ഷൻ മുതലായ പ്രജാപതികളേയും സൃഷ്ടിച്ചു. നാലുതരം ഭൂതഗ്രാമങ്ങളും അവന്റെ പ്രജാപതികൾ സൃഷ്ടിച്ചു. സൃഷ്ടിച്ചമാത്രയിൽ വിശന്ന പ്രജൗഘം പ്രജാപതിയെ ഭക്ഷിക്കുവാൻ പാഞ്ഞടുത്തു. ഉടനെ അവൻ ബ്രഹ്മാവിനെ അഭയംപ്രാപിച്ചു:'ഭഗവാനെ, ഇവർക്ക് കൊറ്റ് നിശ്ചയിച്ചാലും.' അപ്പോൾ അവർക്ക് അന്നമായി ഓഷധിസ്ഥാവരങ്ങളേയും, ബലികൾക്ക് ദുർബ്ബലജംഗമഭൂതങ്ങളേയും നല്കി. നല്കിയ ജീവികൾ വന്നപാടെ പോയി.

ഭൂതഗ്രാമം വർദ്ധിച്ച് ലോകഗുരുവായ ബ്രഹ്മാവ് സസന്തോഷം ഇരിക്കുമ്പോൾ ജ്യേഷ്ഠനായ രുദ്രൻ വെള്ളത്തിൽ നിന്നു പ്രജകളെ കണ്ടു. ഇതു കണ്ട് രുദ്രഭഗവാൻ കോപിച്ചു സ്വലിംഗത്തെ എറിഞ്ഞു. നിലത്തെറിഞ്ഞ ലിംഗം അപ്രകാരം നില്ക്കുന്നതു കണ്ട് ബ്രഹ്മാവ് ശാന്തനായി അവനോടു പറഞ്ഞു: 'ഹേ ശർവ്വാ! നീ വെള്ളത്തിൽ ദീർഘകാലം നിന്നിട്ട് എന്താണ് ചെയ്തത്? ഉണ്ടാക്കിത്തീർത്ത ലിംഗം എന്തിന് നീ നിലത്തു നട്ടു?'

ഇതു കേട്ട് കോപത്തോടെ അവൻ ബ്രഹ്മാവിനോടു പറഞ്ഞു: 'അന്യൻ പ്രജാസൃഷ്ടി ചെയ്തിരിക്കുന്നു. അതു കണ്ടുകൊണ്ട് ഞാൻ എന്തുചെയ്യാനാണ്? എന്റെ തപസ്സുകൊണ്ട് പ്രജകൾക്ക് അന്നം സിദ്ധിക്കും, പിതാമഹാ! ഔഷധികളും പ്രജകളും വർദ്ധിക്കുകയും ചെയ്യും' എന്നു പറഞ്ഞ് ക്രോധത്തോടെ ഭഗവാൻ വിമനസ്സായി അവിടെനിന്ന് ഇറങ്ങി. അവൻ പുണ്യമായ ഹിമാലയപാർശ്വത്തിൽ തപസ്സിന്നായി പുറപ്പെട്ടു."

**18. കൃഷ്ണയുധിഷ്ഠിരസംവാദം** – ഭഗവാൻ തുടർന്നു: "ദേവയുഗത്തിന്നുശേഷം ദേവകൾ വേദപ്രമാണമനുസരിച്ച് യജിക്കുവാൻ 'യജ്ഞ' ത്തെ സൃഷ്ടിച്ചു. പിന്നീട് യജ്ഞത്തിന്നുവേണ്ട ഹവിസ്സുകളും സൃഷ്ടിച്ചു. യജ്ഞഭാഗാർഹരായ ദേവകൾ യജ്ഞീയമായ ദ്രവ്യജാലങ്ങളും സൃഷ്ടിച്ചു. യഥാർത്ഥമായി രുദ്രനെ അറിയാത്ത ദേവകൾ യജ്ഞഭാഗം രുദ്രന്നു കല്പിച്ചില്ല.

കൃത്തിവാസസ്സായ രുദ്രൻ ഉടനെ, തനിക്കു യജ്ഞഭാഗം കല്പിക്കായ്കയാൽ, കാര്യസാദ്ധ്യത്തിന്നുവേണ്ടി ആദ്യമായി ഒരു ധനുസ്സ് ഉണ്ടാക്കി ലോകയജ്ഞം, ക്രിയായജ്ഞം, ഗൃഹയജ്ഞം, പഞ്ചഭൂതയജ്ഞം, നൃയജ്ഞം ഇങ്ങനെ സനാതനമായ അഞ്ചു യജ്ഞങ്ങളെ സൃഷ്ടിച്ചു. ലോകയജ്ഞത്താലും, നൃയജ്ഞത്താലും കപർദ്ദി വില്ല് തീർത്തു. അവൻ തീർത്ത വില്ല് അഞ്ചുമുഴം നീളമുള്ളതാണ്. ആ വില്ലിന്ന് വഷൾക്കാരം (ഹോമം) ഞാണായി. നാല് യജ്ഞങ്ങൾ അതിന്റെ സന്നഹനങ്ങളായി. ക്രുദ്ധനായ മഹാദേവൻ ആ വില്ലെടുത്ത് ദേവകൾ മഖം നടത്തുന്ന ദിക്കിലേക്കെഴുന്നള്ളി. ആ അവ്യയബ്രഹ്മചാരി വില്ലെടുത്തു സന്നദ്ധനായി വരുന്നതു കണ്ട് ഭൂമിദേവി നടുങ്ങിപ്പോയി. പർവ്വതങ്ങൾ കുലുങ്ങി. കാറ്റ് വീശാതെ സ്തംഭിച്ചുനിന്നു. അഗ്നി കത്തിച്ചിട്ടും കത്താതായി. നക്ഷത്രമണ്ഡലം ആകാശത്തിൽ സംവിഗ്നമായി ഉഴന്നു. സൂര്യൻ തെളിഞ്ഞില്ല. ചന്ദ്രൻ മണ്ഡലശ്രീവിഹീനനായി. ആകാശം അശേഷവും ഇരുളടഞ്ഞു പേടിച്ചുഴന്ന ദേവകൾ വിഷയങ്ങളറിയാത്തവരായി. യജ്ഞം തെളിയാതായപ്പോൾ ദേവകൾ ഭയപ്പെട്ടു വിറച്ചു. ആ സമയത്ത് രുദ്രൻ രൗദ്രമായ തന്റെ ബാണംകൊണ്ട് യജ്ഞത്തിന്റെ ഹൃദയത്തെ ലക്ഷ്യമാക്കി എയ്തു. ഉടനെ അഗ്നിയോടൊത്ത് യജ്ഞം മാനിന്റെ രൂപമെടുത്തു പാഞ്ഞു. അപ്പോൾ അവൻ ആകാശത്തു കയറി യജ്ഞത്തെ പിന്തുടരുന്നവിധം ശോഭിച്ചു യുധിഷ്ഠിരാ!

യജ്ഞം പോയപ്പോൾ ദേവകൾ യജ്ഞങ്ങളെ ഓർക്കാതായി. വാനോർക്ക് യജ്ഞം പോയപ്പോൾ ഒന്നും തിരിയാതായി. മുക്കണ്ണൻ ക്രുദ്ധനായി സവിതാവിന്റെ കൈ ഒടിച്ചു. ഭഗന്റെ കണ്ണുകളും, പൂഷാവിന്റെ പല്ലുകളും വില്ലിന്റെ തുമ്പുകൊണ്ടു കുത്തിത്തെറിപ്പിച്ചു. ഇതു കണ്ടു ഭയപ്പെട്ടു ദേവന്മാരും യജ്ഞാംഗങ്ങളും ഓടിക്കളഞ്ഞു. അവിടെത്തന്നെ ചിലർ പേടിച്ച് ബോധം കെട്ടു ചത്തവിധം വീണു. അങ്ങനെ അവരെയെക്കെ ആട്ടിയോടിച്ച് ശിതികണ്ഠൻ ചിരിച്ചു വിൽത്തുമ്പുകുത്തിനിന്ന് ഇരമ്പിക്കയറുന്ന ദേവന്മാരെ തടുത്തു.

ദേവന്മാർ ചൊല്ലുന്ന വാക്ക് അവന്റെ വില്ലിന്റെ ഞാണ് മുറിച്ചു ഉടനെ ഞാണില്ലാത്ത വില്ല് പെട്ടെന്നു വിട്ടു. രാജാവേ! വില്ലില്ലാതെ നില്ക്കുന്ന ആ ദേവശ്രേഷ്ഠനെ ദേവകൾ മടങ്ങിവന്ന യജ്ഞത്തോടുകൂടി ശരണംപ്രാപിച്ചു. തന്നെ ദേവകൾ പൂജിച്ചപ്പോൾ മഹേശ്വരൻ പ്രസാദിച്ചു. യജ്ഞത്തോടൊപ്പം പ്രഭു സന്തോഷിച്ചു. പ്രസന്നനായ ഭഗവാൻ രുദ്രൻ തന്റെ കോപം സമുദ്രത്തിൽ താഴ്ത്തി അത് അഗ്നിയായി എന്നും ജലത്തെ വറ്റിക്കുന്നു. ഭഗന്റെ കണ്ണുകളും, സവിതാവിന്റെ കൈകളും, പൂഷാവിന്റെ പല്ലുകളും, യജ്ഞങ്ങളും വീണ്ടും മഹേശ്വരൻ നല്കി. അതിന്റെശേഷം എല്ലാം അതാതിന്റെ നിലയിലായി.

ദേവകൾ ഹവിസ്സൊക്കെ മഹാദേവന്റെ ഭാഗമായി വെച്ചു. വിഭോ, അവൻ കോപിച്ചാൽ ഈ വിശ്വമൊക്കെയും അസ്വസ്ഥമാകും പ്രസാദിച്ചാൽ എല്ലാം സ്വസ്ഥമാകും. വീര്യവാനായ ഈ ദ്രൗണി രുദ്രനെ പ്രസാദിപ്പിച്ചു. അതുകൊണ്ടാണ് നിന്റെ മഹാരഥന്മാരായ മക്കളും, പാഞ്ചാലന്മാരും, ശൂരന്മാരായ മറ്റു യോദ്ധാക്കളും കൊല്ലപ്പെട്ടത്. അത് ഉള്ളിൽ വിചാരിക്കാതിരിക്കുക. അത് ദ്രോണപുത്രൻ ചെയ്തതല്ല, മഹാദേവപ്രസാദം ചെയ്തതാണ് എന്നു വിചാരിക്കുക. മേലിൽ വേണ്ടത് നീ ചെയ്താലും."

# സ്ത്രീപർവ്വം

*"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ജലപ്രദാനികപർവ്വം

**1. ധൃതരാഷ്ട്രവിശോകകരണം –** ജനമേജയൻ പറഞ്ഞു: "ഹേ വൈശമ്പായനാ! ദുര്യോധനനും സൈന്യങ്ങളൊക്കെയും ചത്തതിന്നുശേഷം മഹാരാജാവായ ധൃതരാഷ്ട്രൻ ആ വൃത്താന്തം കേട്ട് എന്തുചെയ്തു? അപ്രകാരംതന്നെ ധീരനായ കൗരവനൃപൻ, ധർമ്മപുത്രൻ, എന്താണ് ചെയ്തത്? പിന്നെ കൃപൻ മുതൽപേരായ മൂന്നുപേരും എന്തുചെയ്തു? അവിടെ നിന്ന് പിന്നെയുണ്ടായ കഥ പറഞ്ഞാലും. സഞ്ജയൻ എന്തു പറഞ്ഞു? അശ്വത്ഥാമാവിന്റെ അതിഭയങ്കരമായ കർമ്മവും പരസ്പരം കൊടുത്ത ശാപവൃത്താന്തവുമൊക്കെ ഞാൻ കേട്ടു."

വൈശമ്പായനൻ പറഞ്ഞു: "മക്കൾ നൂറുപേരും ചത്ത്, കൊമ്പുപോയ വൃക്ഷംപോലെ ശോകമൂകനായി ധ്യാനംപൂണ്ടിരിക്കുന്ന ധൃതരാഷ്ട്രന്റെ അരികേചെന്നു മഹാപ്രാജ്ഞനായ സഞ്ജയൻ സവിനയം ഉണർത്തി.

സഞ്ജയൻ പറഞ്ഞു: 'ഹേ രാജേന്ദ്രാ! എന്താണ് ഭവാൻ കേഴുന്നത്? ഇനി ദുഃഖിച്ചിട്ട് ഒരു കാര്യവുമില്ല. എല്ലാമെല്ലാം കഴിഞ്ഞു. ദുഃഖത്തിൽ ആരേയും തുണ കിട്ടുകയില്ല. അക്ഷൗഹിണികൾ പതിനെട്ടും ചത്ത് അവസാനിച്ചു. ഈ ലോകം നിർജ്ജനപ്രായമായി! ശൂന്യമായി! നാനാദിക്കിൽനിന്നും നാനാ നാട്ടുകാരായ രാജാക്കൾ ഇവിടെ എത്തിയിരുന്നു. ഭവാന്റെ പുത്രനോടുകൂടി എല്ലാവരും നശിച്ചു! പിതാക്കൾ, പുത്രന്മാർ, പൗത്രന്മാർ, ബന്ധുക്കൾ, മിത്രങ്ങൾ, ഗുരുക്കൾ, ഇവർക്കൊക്കെ ഇനി ഭവാൻ യഥാക്രമം ശേഷക്രിയകഴിപ്പിക്കുക! അതാണ് ഇനി വേണ്ടത്!'

സഞ്ജയൻ പറഞ്ഞതു കേട്ട് പുത്രന്മാരും അമാത്യന്മാരും സർവ്വസുഹൃജ്ജനങ്ങളും നഷ്ടപ്പെട്ടവനായ ധൃതരാഷ്ട്രൻ പുത്രപൗത്രവധാർദ്ദിതനായി കാറ്റേറ്റ വൃക്ഷംപോലെ ഇരുന്ന ഇരുപ്പിൽനിന്നും നിലത്തു വീണു. വീണുകിടന്ന് ഇപ്രകാരം വിലപിച്ചു.

ധൃതരാഷ്ട്രൻ വിലപിച്ചു: 'പുത്രന്മാർ മരിച്ചവനും അമാത്യന്മാർ മരിച്ചവനും സർവ്വബന്ധുക്കൾ നശിച്ചവനുമായ ഞാൻ തീർച്ചയായും ഈ ലോകത്തിൽ ഉഴലുകതന്നെ ചെയ്യും. ബന്ധുക്കളറ്റ എനിക്ക് ജീവിതംകൊണ്ടെന്തു കാര്യം? ചിറകറ്റ് വൃദ്ധനായി ക്ഷീണിച്ച പക്ഷിക്കു തുല്യനായി ഞാൻ. ബന്ധുക്കൾ ചത്ത്, നാടും പോയി, കണ്ണുംകാണാതെ ഇരിക്കുന്ന ഞാൻ രശ്മി കെട്ട സൂര്യനെപ്പോലെ ഇനി ശോഭിക്കുകയില്ല. സുഹൃത്തുക്കളുടെ വാക്ക് ഞാൻ അനുസരിച്ചില്ല. ഭാർഗ്ഗവനും, നാരദനും, കൃഷ്ണദ്വൈപായനനും, കൃഷ്ണനും സഭയിൽ എന്നോട് ശ്രേയസ്കരമായ മൊഴികൾ പറഞ്ഞു:'രാജാവേ, വൈരം വേണ്ട! പുത്രനെ അടക്കുക!' ഈ വാക്ക് കേൾക്കാത്ത ദുർമ്മതിയായ ഞാൻ കഠിനമായ ദുഃഖത്തിന്നു പാത്രമായി. ഭീഷ്മന്റെ ധാർമ്മികമായ ഉപദേശം ഞാൻ കേട്ടില്ല. പിന്നെ, കേട്ടതെന്താണ്? വൃഷഭംപോലെ ആർക്കുന്ന ദുര്യോധനന്റേയും ദുശ്ശാസനന്റേയും കർണ്ണന്റേയും വധം! അതാണ് ഞാൻ കേട്ടത്. ദ്രോണനാകുന്ന സൂര്യന്റെ ഗ്രഹണമാണ് ഞാൻ കേട്ടത്. എന്റെ ഹൃദയം തകരുന്നു. ഹേ സഞ്ജയാ! മൂഢനായ ഞാൻ ഇത്ര വലിയ പാപമെന്താണു ചെയ്തതെന്ന് ഓർക്കുന്നില്ല. ഇത്ര ഭയങ്കരമായ ഒരു ഫലം അനുഭവിക്കാൻതക്കതായി, ഞാൻ കഴിഞ്ഞ ജന്മത്തിൽ വല്ല ദുഷ്കൃതവും ചെയ്തിരിക്കാം. അതുകൊണ്ടാകാം ദുഃഖം സംഭവിപ്പിക്കുന്ന ക്രിയകളിൽ ദൈവം എന്നെ പെടുത്തിയത്. വാർദ്ധക്യദശയും, സർവ്വബന്ധുനാശവും സുഹൃത്തുക്കളുടേയും മിത്രങ്ങളുടേയും പ്രക്ഷയവുമെല്ലാം ഇപ്പോൾ ദൈവയോഗത്താലൊന്നിച്ച് എനിക്കു വന്നുചേർന്നു. എന്നെക്കാൾ ദുഃഖിതനായി ഏതു പുരുഷൻ ലോകത്തിലുണ്ട്? ഞാൻ ബ്രഹ്മലോക ദീർഘയാത്രയ്ക്കു തയ്യാറായി നില്ക്കുകയാണ്. വ്രതചര്യാനിഷ്ഠനായ എന്നെ പാണ്ഡവന്മാർ വന്നു കാണട്ടെ."

ഇപ്രകാരം ഭയങ്കരമായി ശോകാർത്തനായി ധൃതരാഷ്ട്രൻ വിലപിക്കുമ്പോൾ സഞ്ജയൻ പറഞ്ഞു: "ഹേ രാജാവേ! ശോകം കളഞ്ഞാലും. വേദനിശ്ചയം നീ കേൾക്കുന്നില്ലേ? വൃദ്ധർ നാനാശാസ്ത്രാഗമങ്ങൾ പറഞ്ഞ് കേട്ടിട്ടില്ലേ? സൃഞ്ജയൻ പുത്രശോകാർത്തിപൂണ്ട അന്ന് ഋഷികൾ പറഞ്ഞ വാക്കുകളോർക്കുന്നില്ലേ? നിന്റെ പുത്രൻ യൗവനത്തള്ളലോടെ നില്ക്കുമ്പോൾ സുഹൃത്തുക്കൾ പറഞ്ഞ വാക്കുകളൊന്നും നീ ചെവിക്കൊണ്ടില്ല. ഫലത്തിൽ അത്യാഗ്രഹമുള്ള മഹാലുബ്ധനായ നീ നിന്റെ രക്ഷയ്ക്കുതകുന്ന മാർഗ്ഗം കൈക്കൊണ്ടില്ല. ഒരു വശം മാത്രം മൂർച്ചയുള്ള വാൾപോലെ നിന്റെ ബുദ്ധി ഒരുവശത്തേക്കു മാത്രമേ ഉണ്ടായുള്ളു. എപ്പോഴും ദുർവൃത്തന്മാരെത്തന്നെ നീ ഉപാസിച്ചു. ദുരാത്മാവായ കർണ്ണൻ, ദുശ്ശാസനൻ, ദുഷ്ടാത്മാവായ ശകുനി, ദുഷ്പ്രജ്ഞനായ ചിത്രസേനൻ, ശല്യൻ എന്നിവർ മന്ത്രിയായുള്ള ദുര്യോധനൻ ലോകത്തിന്നു മുഴുവൻ ശല്യംചെയ്തു. വൃദ്ധനായ ഭീഷ്മന്റേയും, ഗാന്ധാരിയുടേയും, വിദുരന്റേയും, ദ്രോണന്റേയും, കൃപന്റേയും, കൃഷ്ണന്റേയും, നാരദന്റേയും മറ്റു മുനീന്ദ്രന്മാരുടേയും, വ്യാസന്റേയും വചനം ലേശവും നിന്റെ പുത്രൻ കേട്ടില്ല. അല്പബുദ്ധിയും, അഹങ്കാരിയും, അലംഭാവമില്ലാത്തവനും, ക്രൂരനുമായ ദുർമ്മർഷണനും, നിത്യതുഷ്ടിയില്ലാത്തവനും, വീര്യവാനുമായ നിന്റെ പുത്രന്റെ വാക്കുമാത്രം നീ കേട്ടു. പ്രാജ്ഞന്മാരുടെ വാക്കു കേട്ടില്ല. ഭവാൻ അറിവുള്ളവനും ബുദ്ധിശാലിയും സത്യവാനുമാണല്ലോ. നിന്നെപ്പോലെ ബുദ്ധിയുള്ളവർ ഇത്തരത്തിലൊന്നിലും മോഹിക്കയില്ലല്ലോ. നിത്യവും പോരെന്നുപറയുന്നവൻ ഒരു ധർമ്മവും ചെയ്തില്ലല്ലോ. ക്ഷത്രിയരെ കൊന്നു മുടിച്ചു ശത്രുക്കളുടെ കീർത്തി വർദ്ധിപ്പിക്കുകയും ചെയ്തു. ഇതല്ലേ ഉണ്ടായത്? അങ്ങ് മദ്ധ്യസ്ഥനായി നിന്ന് വേണ്ടതൊന്നും പറഞ്ഞില്ല. വേണ്ട നേരത്ത് ഉചിതമായ കർമ്മംചെ

---

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ."* *– കുട്ടിക്കൃഷ്ണമാരാർ.*

യ്യാതെ ഇപ്പോൾ ദുർദ്ധർഷനായ നീ ഉലപോലെ എന്തിന്ന് നെടുവീർപ്പിടുന്നു? എന്തിന്ന്? മനുഷ്യൻ ആദ്യംതന്നെ ഉചിതമായ നിലയ്ക്കു നടക്കണം. കഴിഞ്ഞ കാര്യം ആലോചിച്ചു പശ്ചാത്തപിക്കേണ്ടതായ ഒന്നും ചെയ്യരുത്. രാജാവേ, ഭവാൻ പുത്രന്റെ സമൃദ്ധിക്കുവേണ്ടി പ്രിയംചെയ്യുവാൻ മുതിർന്നവനാണ്. അതിന്നു തക്കതു കിട്ടി. ഈ പശ്ചാത്താപമാണ് ഭവാൻ നേടിയത്. ഇനി മാഴ്കാതിരിക്കുക! കേവലം തേൻ കണ്ടു നടന്ന് കുണ്ടു നോക്കാത്ത മനുഷ്യൻ തേൻ കൊതിച്ച് മലയിടുക്കിൽ വീണതുപോലെ മാഴ്കുന്നവൻ അർത്ഥം നേടുകയില്ല. ദുഃഖിക്കുന്നവൻ പ്രിയംനേടുകയില്ല. തണുപ്പിനെ നേരിടുവാൻ താൻതന്നെ വസ്ത്രംകൊണ്ടു തീയുണ്ടാക്കി, അതു പുതയ്ക്കുന്നവൻ ദേഹം മുഴുവൻ വെന്തു ദുഃഖിക്കും, തീർച്ചയാണ്! അവൻ പണ്ഡിതനല്ല. മക്കളോടുകൂടിയ ഭവാൻ വാക്കുകളാകുന്ന കാറ്റുകൊണ്ട് പാർത്ഥവഹ്നിയെ വീശിക്കത്തിച്ച് ലോഭമാകുന്ന നെയ്യൊഴിച്ച് ആളിക്കത്തിച്ചു. ആളിക്കത്തിയ ആ അഗ്നിയിൽ നിന്റെ മക്കൾ ശലഭംപോലെ വീണു. ശരാഗ്നിയാൽ വെന്ത അവരെക്കുറിച്ച് ഇനി നീയെന്തിനു ദുഃഖിക്കുന്നു?

കണ്ണുനീരോടുകൂടിയ മുഖത്തെയല്ലേ നീ വഹിക്കുന്നത്? ഇതു ശാസ്ത്രോക്തിക്കു വിരുദ്ധമാണ്. പണ്ഡിതന്മാർ അതിനെ പുകഴ്ത്താറില്ല. ഇവ തീപ്പൊരിപോലെ മനുഷ്യനെ ദഹിപ്പിക്കും.' മഹാത്മാവായ സഞ്ജയൻ ഇപ്രകാരം ആശ്വസിപ്പിച്ചു. വിദുരൻ ധൃതരാഷ്ട്രനോട് ദുഃഖത്തെ ജയിക്കുവാനും ബുദ്ധികൊണ്ട് തന്നത്താൻ താങ്ങുവാനും വീണ്ടും ബുദ്ധിപൂർവ്വം ഉപദേശിച്ചു."

**2. ധൃതരാഷ്ട്രവിശോകകരണം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ, വിദുരൻ ധൃതരാഷ്ട്രന്ന് ആഹ്ലാദം നല്കത്തക്കവിധം അമൃതമയമായ വാക്കുകൾ പറഞ്ഞു. അതു കേട്ടാലും."

വിദുരൻ പറഞ്ഞു: "ഹേ രാജാവേ! എന്താണ് കിടക്കുന്നത്? എഴുന്നേൽക്കൂ! തന്നത്താൻ താങ്ങൂ! എല്ലാ സത്വങ്ങൾക്കും ഇതു തന്നെയാണ് പരയായ ഗതി! ക്ഷയമാകുന്ന അന്ത്യത്തോടുകൂടിയതാണ് സർവ്വതും. ഏത് ഉന്നതിയും പതനത്തിലേ അവസാനിക്കൂ. സംയോഗങ്ങളെല്ലാം വിരഹത്തിലേ അവസാനിക്കൂ. ജീവിതം മരണത്തിലേ അവസാനിക്കൂ! ഹേ ഭാരതാ! ശൂരനേയും ഭീരുവേയും യമൻ അവസാനിപ്പിക്കും. എന്നുവെച്ച് ക്ഷത്രിയന്മാർ പൊരുതാതിരിക്കുന്നില്ല. യുദ്ധംചെയ്തില്ലെങ്കിലും ചാകും! യുദ്ധംചെയ്താലും ജീവിക്കും. കാലംവന്നാൽ അതിനെ കടക്കുവാൻ ആർക്കും കഴികയില്ല രാജാവേ! ജീവികൾ' അഭാവാദികളാണ്. ജനിക്കുന്നതിന്നുമുമ്പ് അവയെപ്പറ്റി അറിയുന്നില്ല. അവ ഭാവമദ്ധ്യങ്ങളാകുന്നു. ഇടയ്ക്കുവെച്ചു മാത്രം അറിയപ്പെടുന്നു. പിന്നെ, അവ ഭാവാന്തങ്ങളായിത്തന്നെ തീരുന്നു. അവ ഇല്ലാതായിത്തീരുന്നു. അതിൽ എന്തിന്നു സന്തപിക്കുന്നു? അത് അവയുടെ സ്വഭാവമാണ്. ദുഃഖിച്ചാൽ മരിച്ചവന്റെ പിന്നാലെ പോകാൻ കഴികയില്ല. ദുഃഖിച്ചാൽ മരിക്കാമെന്നും വിചാരിക്കേണ്ട. അതിന്നു കാലംതന്നെ വരണം. പിന്നെ, എന്തിന്നു നീ കരയുന്നു? പലമാതിരി ഭൂതങ്ങളുണ്ടല്ലോ. എല്ലാറ്റിനേയും കാലം നശിപ്പിക്കുന്നു. കാലത്തിന്ന് ഇഷ്ടനായിട്ട് ഒരാളും ഇല്ല. കാലത്തിന്ന് ദ്വേഷ്യനായിട്ടും ഒരാളും ഇല്ല. കാറ്റ് പുല്ലുകളുടെ തലയൊക്കെ അടിച്ചു തിരിപ്പിക്കുന്നതുപോലെ ഭൂതങ്ങളൊക്കെ കാലത്തിന്റെ വശത്തിലായിത്തീരുന്നു. ഒന്നിച്ചു യാത്രയായിപ്പോകുന്നവരിൽ കാലം വന്നേറ്റവൻ മുമ്പിലെത്തുന്നു. അതിലെന്തിന്ന് ആവലാതിപ്പെടുന്നു? നാം മുമ്പു കാണാത്തവരായിരുന്നു. അവർ പിന്നെ വന്നുചേർന്നു. പിന്നെ, കാണാതായി. അങ്ങയ്ക്ക് അവിടമില്ല. ഇവിടം അവർക്കുമില്ല. അതിലെന്തിന്നു ദുഃഖിക്കുന്നു? പിന്നെ, എന്തിനു മാഴ്കുന്നു? ചത്താൽ സ്വർഗ്ഗംനേടും; കൊന്നാൽ കീർത്തി നേടും. രണ്ടും നമ്മൾക്കു വളരെ ഗുണമുള്ളതാണ്. പോരിൽ യാതൊരു നിഷ്ഫലത്വവുമില്ല. ഇന്ദ്രൻ അവർക്ക് ആഗ്രഹങ്ങൾ ചുരത്തിക്കൊടുക്കുന്ന ലോകങ്ങൾ നല്കും. അവർ ഇന്ദ്രാതിഥികളായി ഭവിക്കും. യജ്ഞത്താലും വലിയ ദക്ഷിണയാലും തപസ്സാലും വിദ്യയാലും ശൂരന്മാർ പോരിൽ മരിച്ചാൽ സ്വർഗ്ഗത്തിൽ നേടുന്ന ആ മാന്യസ്ഥാനം നേടുകയില്ല. ശൂരദേഹാഗ്നിയിൽ അവർ ശരാഹുതി ഹോമിച്ചു. ഇപ്രകാരം ഉത്തമമായ സ്വർഗ്ഗമാർഗ്ഗം ഞാൻ പറയാം രാജാവേ!

ക്ഷത്രിയന്നു രണത്തേക്കാൾ മേലെയായി മറ്റൊന്നുമില്ല. ആ ക്ഷത്രിയർ മഹാത്മാക്കളും ശൂരന്മാരും പോരിൽ വിളങ്ങുന്നവരുമാണ്. അവർ പരമമായ ആശിസ്സുനേടി. അവരാരും ശോച്യരല്ല. അവരെപ്പറ്റി ദുഃഖിക്കേണ്ട കാര്യമില്ല. ഹേ രാജാവേ, നീ നിന്നെത്തന്നെ ആശ്വസിപ്പിക്കുക. ദുഃഖിക്കാതിരിക്കുക. ഇപ്പോൾ നീ ശോകാർത്തനായി കൃത്യം കൈവിടാതിരിക്കുകയാണ് വേണ്ടത്. മാതാപിതൃസഹസ്രങ്ങൾ, പുത്രദാരശതങ്ങൾ ഇവരൊക്കെ സംസാരയാത്രയിലുണ്ടായിട്ടുണ്ട്. അവർ ആർക്കുവേണ്ടി? നാം ആർക്കുവേണ്ടി? ചിന്തിക്കുക! മൂഢന്ന് ശോകസ്ഥാനങ്ങൾ ആയിരക്കണക്കിന്ന് ദിനംതോറുമുണ്ടാകും. ഭയസ്ഥാനങ്ങളും ആയിരക്കണക്കിന്നുണ്ടാകും. എന്നാൽ പണ്ഡിതന്ന് അതു ബാധിക്കുകയില്ല. കാലത്തിന്ന് ഇഷ്ടനായി ആരുമില്ല. കാലത്തിന്ന് ദ്വേഷ്യനായും ആരുമില്ല. കാലം ഒരിടത്തും മദ്ധ്യത്തിൽ തങ്ങിനില്ക്കുകയില്ല. കാലം എല്ലാറ്റിനേയും തകർക്കും. കാലം ഭൂതൗഘത്തെ വേവിക്കും. കാലം പ്രജാവ്രജത്തെ ജയിക്കുന്നു. കാലം ഉറങ്ങിക്കിടക്കുന്നവരിൽ ഉണരുന്നു. കാലം ദുരതിക്രമമാണ്. യൗവനം, രൂപം, ജീവിതം, ദ്രവ്യസഞ്ചയം, ആരോഗ്യം, പ്രിയസംവാസം ഇവയൊക്കെ അനിത്യമാണ്. ഇവയിലൊന്നും ബുധന്മാർ കൊതിക്കുകയില്ല. നാടടച്ചു വന്നുചേർന്ന ദുഃഖത്തിൽ നീ എന്തിനു തനിച്ചിരുന്നു മാഴ്കുന്നു? ആ ദുഃഖവും നശിക്കാം. നാശത്തിന്നു നാശം സംഭവിക്കും. കാലത്തെ ഒഴിഞ്ഞുമാറുവാൻ സാദ്ധ്യമല്ലല്ലോ? ദുഃഖിക്കാതെ അതിന്നുവേണ്ടി പ്രതിവിധി ചെയ്യുക. വിക്രമങ്ങൾ ചെയ്തുകൊണ്ട് വിക്രമം കണ്ടുകൊണ്ടിരിക്കുകയാണെങ്കിൽ ദുഃഖത്തെപ്പറ്റി ഓർക്കാതിരിക്കും. അതു ദുഃഖത്തിനുള്ള ഒരു ചികിത്സയാണ്. ദുഃഖത്തെ ഓർത്തുകൊണ്ടിരിക്കുകയാണെങ്കിൽ അതു ശമിക്കുകയില്ല. നേരെമറിച്ച് വർദ്ധിക്കുകയാണ് ചെയ്യുക. അനിഷ്ടങ്ങൾ വരുമ്പോഴും തന്റെ ഇഷ്ടവസ്തുക്കൾ നശിക്കുമ്പോഴും അല്പബുദ്ധികളായ മനുഷ്യർ ഇരുന്നു ദുഃഖിക്കുന്നു. നിനക്ക് അർത്ഥമില്ല. ധർമ്മമില്ല, സുഖമില്ല. പിന്നെ എന്തിനു ദുഃഖംവേണം? ഇതുകൊണ്ട് കാര്യം വിടാതെയാവുന്നില്ല. ത്രിവർഗ്ഗങ്ങളാൽ ക്ഷയവും സംഭവിക്കും. വേറെ വേറെ ധനാവസ്ഥ വിശേഷിച്ചും നേടി മനുഷ്യർ സന്തോഷിക്കാതെ സംതൃപ്തനാകാതെ മോഹിക്കുന്നു. എന്നാൽ പണ്ഡിതനായവൻ സംതൃപ്തനാകുന്നു. ദുഃഖത്തെ നാം ജയിക്കണം. എങ്ങനെ ജയിക്കും? പ്രജ്ഞകൊണ്ട് മനസ്സു ദുഃഖത്തെ ജയിക്കണം! ഔഷധംകൊണ്ടു ശരീരത്തെ ജയിക്കണം. അതാണല്ലോ ജ്ഞാനത്തിന്റെ സാമർത്ഥ്യം! നാം ബാലരെപ്പോലെയാകരുത്. മനുഷ്യന്റെ പൂർവ്വകർമ്മം മനുഷ്യനെ വിട്ടുപിരിയുകയില്ല. കിടക്കുമ്പോൾ അതു കിടക്കും. നില്ക്കുമ്പോൾ കൂടെനില്ക്കും. ഓടുമ്പോൾ അതു പിന്തുടർന്നോടും. പൂർവ്വകർമ്മം മനുഷ്യനെ ഒരിക്കലും വിട്ടുപിരിയുകയില്ല. ഏതേതവസ്ഥയിൽ ഏതേതു ശുഭാശുഭങ്ങൾ മനുഷ്യൻ ചെയ്യുന്നുവോ അതാതവസ്ഥയിൽ അതാതിന്റെ ഫലം മനുഷ്യൻ ഏല്ക്കുന്നു. ഏതേതു ചെയ്യാൻ ഏതേതു കാര്യം ഏതേതാൾ നടത്തുന്നു, അതാതു ശരീരത്താൽ ആ കർമ്മത്തിന്റെ ഫലം ആയവൻ നേടുന്നു. ആത്മാവിന്നു മിത്രം ആത്മാവാണ്. ആത്മാവിന്നു വൈരിയും ആത്മാവാണ്. ആത്മാവിന്റെ കൃതങ്ങൾക്കും അപകൃതങ്ങൾക്കും സാക്ഷി ആത്മാവാണ്. ശുഭകർമ്മംകൊണ്ടു സൗഖ്യവും അശുഭകർമ്മംകൊണ്ടു ദുഃഖവും നേടുന്നു. സർവ്വത്ര ചെയ്തതേനേടൂ. ചെയ്യാത്തതൊന്നും നേടുകയുമില്ല. ജ്ഞാനത്തിന്നു വിരുദ്ധമായി, പാപം പെരുക്കുന്ന പ്രവൃത്തിയിൽ മനസ്സുവെച്ച് മൂലത്തെ മുടിച്ചുകളയുന്നതിൽ ഭവാദൃശന്മാരായ ബുദ്ധിമാന്മാരാരും പ്രവേശിക്കുകയില്ല!"

**3. ധൃതരാഷ്ട്രവിശോകകരണം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ പ്രാജ്ഞാ! സുഭാഷിതങ്ങൾകൊണ്ട് എന്റെ ദുഃഖം ഒഴിഞ്ഞുപോയി. വീണ്ടും തത്ത്വവാക്യങ്ങൾ കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അനിഷ്ടപ്രാപ്തിയാലും, ഇഷ്ടനാശ

ത്താലും അതുപോലെ വന്നുചേരുന്ന മനോദുഃഖത്തെ എങ്ങനെ പണ്ഡിതന്മാർ ഒഴിക്കുന്നു?"

വിദുരൻ പറഞ്ഞു: "ഏതേതു കാര്യംകൊണ്ട് സുഖവും ദുഃഖവും മനസ്സുവിട്ടൊഴിയുന്നുവോ അതാതു കാര്യത്തിൽ മന സ്സടക്കി പണ്ഡിതന്മാർ ശാന്തി കൈക്കൊള്ളുന്നു. ഹേ രാജാവേ! ഓർത്തുനോക്കുകയാണെങ്കിൽ ഒന്നും ശാശ്വതമല്ല. ഈ ലോകം വെറും വാഴത്തടിപോലെയാണ്. കാതലില്ലാത്തതാണ്. ജ്ഞാനി കളും മൂഢന്മാരും ദരിദ്രരും ധനവാന്മാരുമെല്ലാം യാതൊരു വ്യത്യാസവുംകൂടാതെ എല്ലാവരും ചുടലയിൽച്ചെന്നാൽ അല്ലൽ വിട്ട് സുഖമായി ഉറങ്ങും, യാതൊരു ദുഃഖവും അവർക്കില്ല.

മാംസംപോയി ഞരമ്പുംകെട്ട് എല്ലുമാത്രമായി ശേഷിച്ച അവർക്ക് എന്തു വിശേഷമാണ് മറ്റുള്ളവർ കാണുന്നത്? ജീവി ച്ചിരിക്കുന്നവരുടെ കുലത്തിന്റെ യോഗ്യത, സൗന്ദര്യം, മറ്റു ബിരു ദങ്ങൾ ഇവയൊക്കെ വേർതിരിച്ചറിയുന്നതിന്ന് എന്തിനാണ് ബുദ്ധിമോഹിച്ച ജനങ്ങൾ തുനിയുന്നത്? അതിൽ വല്ല അർത്ഥവു മുണ്ടോ? ഒരു കാതലും അതിലില്ല.

മർത്ത്യരുടെ ദേഹങ്ങൾ ഗൃഹങ്ങൾപോലെയാണെന്നാണ് വിദ്വാന്മാർ പറയുന്നത്. കാലം വരുമ്പോൾ വീടുവിട്ടു പോകു ന്നതു പോലെ ദേഹംവിട്ട് ആത്മാവും പോകുന്നു. എന്നാൽ അ തിൽ സത്യംമാത്രമാണ് ശാശ്വതമായിട്ടുള്ളത്. വസ്ത്രം പഴ യതാകുമ്പോൾ അതുപേക്ഷിക്കുന്നു. ചിലർ പുതിയതും ഉപേ ക്ഷിക്കുന്നു പകരം മറ്റൊന്നെടുത്ത് ഉടുക്കുന്നു. അതുപോലെ തന്നെയാണ് ദേഹി ദേഹത്തെ ഉപേക്ഷിക്കുകയും മറ്റൊരു ദേഹത്തെ സ്വീകരിക്കുകയും ചെയ്യുന്നത്.

ഹേ വൈചിത്ര്യവീര്യരാജാവേ, ജീവികൾ തങ്ങൾ ചെയ്ത കർമ്മത്തിന്റെ ഫലമായി സുഖമോ ദുഃഖമോ അനുഭവിക്കുന്നു. കർമ്മാൽ ജീവികൾക്ക് ഹേ ഭാരതാ, സ്വർഗ്ഗമോ, സുഖമോ, ദുഃഖമോ വന്നുചേരും, ആ ഭാരം, സുഖത്തിന്റേയോ, ദുഃഖത്തി ന്റെയോ ഭാരം, ഏറ്റവും സ്വതന്ത്രനായാലും അസ്വതന്ത്രനാ യാലും ചുമക്കാതെകഴികയില്ല. കുശവൻ ചക്രത്തിൽക്കയറ്റിവെ ക്കുമ്പോൾ മൺപാത്രം ഉടയുന്നമട്ടിലാണ് ജീവികളുടെ ശരീരത്തിന്റെ കഥയും. കുറച്ചു പണികഴിയുന്നതിന്നു മുമ്പു തന്നെ ഉടഞ്ഞെന്നുവരാം. പണിതീർന്ന ഉടനെ ഉടഞ്ഞെന്നും വ രാം. മണ്ണു മുറിക്കുമ്പോൾ ഉടയാം; കേറ്റിവെക്കുമ്പോൾ ഉടയാം. ഇറക്കിവെക്കുമ്പോൾ ഉടയാം. നനയ്ക്കുമ്പോൾ ഉടയാം. ഉണ ക്കാൻ വെക്കുമ്പോൾ ഉടയാം. ചൂളയിൽ വെക്കുമ്പോൾ ഉടയാം. ചുട്ടെടുക്കുമ്പോൾ ഉടയാം. പൊക്കുമ്പോൾ ഉടയാം. ഉപയോഗി ക്കുന്ന സമയത്തും ഉടയാം. ഇങ്ങനെയാണ് ദേഹികളുടെ ദേഹ ത്തിന്റെ സ്ഥിതിയും.

ഗർഭത്തിൽവെച്ചോ, പ്രസവിച്ചിട്ടോ, ഒരുദിവസം കഴിയു മ്പോഴോ, പകുതിമാസംചെന്നിട്ടോ, ഒരുമാസം കഴിഞ്ഞിട്ടോ, ഒരു വയസ്സു തികഞ്ഞിട്ടോ, രണ്ടു വയസ്സാകുമ്പോഴോ പ്രജ മരിക്കാം. യുവാവാകുമ്പോഴോ, മദ്ധ്യപ്രായത്തിലോ, വൃദ്ധനായോ മർത്ത്യൻ മരിക്കാം. മുൻജന്മഫലമായി ജീവികൾ ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നു. എല്ലാം കർമ്മഫലംകൊണ്ടു സിദ്ധ മായതാണ് ലോകം. അതിൽ നീ അനുതപിച്ചിട്ടെന്തു കാര്യം?

വെള്ളത്തിൽ കളിയായി നീന്തിക്കടക്കുന്നവൻ രാജാവേ, പൊങ്ങുകയും മുങ്ങുകയും ചെയ്യുന്നു. അതുപോലെയാണ് രാജാവേ, സത്വത്തിന്റെയെല്ലാം നില. ഇങ്ങനെ സംസാരമാകുന്ന സാഗരത്തിൽ മുങ്ങിയും പൊങ്ങിയുമിരിക്കെ, കർമ്മപാശത്തിന്റെ കെട്ട് അറ്റു പോകുന്നു. അല്പബുദ്ധികൾ ക്ലേശിക്കുന്നു. സത്വ സ്ഥന്മാരായ പ്രാജ്ഞന്മാർ സംസാരഗതിയെപ്പറ്റി ചിന്തിക്കുന്നു. ഭൂതസംഗമതത്ത്വങ്ങളെ അറിയുന്നു. അങ്ങനെയുള്ള മഹാശയ ന്മാർ പരമമായ സൽഗതിയെ പ്രാപിക്കുന്നു."

**4. ധൃതരാഷ്ട്രവിശോകകരണം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ വാഗ്മിപ്രവരാ, സംസാരസാഗരത്തിന്റെ അഗാ ധതയെപ്പറ്റി എന്താണു പറയുവാനുള്ളത്! അതു കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ഞാൻ ചോദിക്കുന്നു. യഥാർത്ഥമായി തത്ത്വമായി അത് എനിക്കു പറഞ്ഞുതരൂ."

വിദുരൻ പറഞ്ഞു: "ജന്മംമുതൽ ജീവികളുടെ ക്രിയ യൊക്കെ എനിക്ക് അറിയാം. ആദ്യമായി ഗർഭത്തിൽ ഒട്ടുനാൾ പാർക്കുന്നു. പിന്നെ അഞ്ചാംമാസമായാൽ അവന്റെ പാർപ്പ് ഉറ ച്ചു. പിന്നെ അവൻ സർവ്വാംഗപൂർണ്ണമായ ഗർഭമാകുന്നു. മാംസവും ചോരയും ചേർന്ന അമേദ്ധ്യപ്രദേശത്തു വാഴുന്നു. പിന്നെ വായുവേഗത്താൽ മേലായിരുന്ന തല കീഴായി യോനീ ദ്വാരത്തിലെത്തി പല ക്ലേശങ്ങൾ ഏല്ക്കുന്നു. യോനി സംപീ ഡനത്താൽ തന്റെ പൂർവ്വജന്മങ്ങൾ കാത്ത് അവൻ അവിടംവിട്ട് സംസാരത്തിലിറങ്ങുന്നു. അപ്പോൾ വേറെ ഉപദ്രവങ്ങൾ കാണും. ഗ്രഹങ്ങൾ അവനെ നായ്ക്കൾ മാംസത്തിനെന്നവിധം ചൂഴും. പിന്നെ ഓരോരോ വ്യാധികൾ അവനെ ബാധിക്കും. സ്വകർമ്മ ബദ്ധനായി ജീവിക്കുന്ന അവനെ പീഡിപ്പിക്കും. ഇന്ദ്രിയമാകുന്ന കയറിന്റെ കെട്ടേറ്റ് സംഗത്തിന്റെ സ്വാദ് അനുഭവിച്ചിരിക്കുമ്പോൾ പലമാതിരി വ്യസനങ്ങളും സംഭവിക്കും. അവയുടെ ബാധകൊ ണ്ടു വീണ്ടും അവൻ തൃപ്തിനേടാതെയാകും. അപ്പോൾ നന്മ തിന്മകൾ ചെയ്യുന്നതായാലും കാര്യം അറിയുകയില്ല. അപ്രകാരം കാക്കുന്ന ധ്യാനനിഷ്ഠിതർ അറിയാതെ യമലോകവും പൂകും. യമദൂതർ വലിച്ചിഴച്ചു മൃത്യുവിൽ എത്തിക്കും. ഏവയിൽ ഇഷ്ടാ നിഷ്ടങ്ങൾ നില്ക്കുന്നുവോ, അവയിൽ ആത്മാവിനെ ബന്ധി ക്കുന്നതു സഹിക്കും. ഇപ്രകാരം ലോകം ഏറ്റവും വഞ്ചിതമാ ണ്. ലോഭത്താൽ വിവശീകൃതമാണ്. ലോഭക്രോധഭയോന്മത്തൻ ആത്മാവിനെ അറിയുന്നില്ല.കുലീനത്വത്തിൽ രമിച്ചും ദുഷ്കുലീ നരെ നിന്ദിച്ചും ധനദർപ്പത്തള്ളലോടെ ദരിദ്രരെ ഭർത്സിക്കും. മറ്റു ള്ളവരെ മൂർഖരെന്നു പറയും, തന്നെപ്പറ്റി ചിന്തിക്കയുമില്ല. തന്റെ കുറ്റം കാണുകയില്ല. മറ്റുള്ളവരുടെ കുറ്റം പ്രസംഗിക്കും. ഇങ്ങനെ പ്രാജ്ഞരും മൂർഖന്മാരും ധനവാനും ദരിദ്രനും കുലീനരും മാനി കളും മാനംകെട്ടവരുമൊക്കെ ചുടലയിൽ ചെന്നുകഴിഞ്ഞാൽ അല്ലൽവിട്ട് ഉറക്കമാകും. മാംസം പോയി ഞരമ്പും കെട്ട് എല്ലു പൊന്തിനില്ക്കുന്ന ശരീരത്താൽ അവർക്ക് എന്തു വിശേഷത്തെ യാണ് മറ്റുള്ളവർ കാണുക. കുലരൂപവിശേഷങ്ങൾ വേർതിരി ച്ചറിയാത്തവിധം ഒക്കെ സമമായി നിരത്തി ധരിത്രിയിൽ കിടക്കും. എന്തിന്നു വിവരംകെട്ടവർ തമ്മിൽ പ്രലോഭിക്കപ്പെടുന്നു.

പ്രത്യക്ഷമായോ പരോക്ഷമായോ ഇപ്രകാരം ഈ ശ്രുതി കേൾക്കുന്നവൻ, അനിത്യമായ ജീവലോകത്തിൽ ധർമ്മത്തെ കാത്ത് ജന്മം മുതല്ക്കു നില്ക്കുന്നവൻ, പരസൽഗതി നേടുന്നു. ഇപ്രകാരം എല്ലാമറിഞ്ഞ് തത്ത്വങ്ങളെ അനുവർത്തിക്കുന്നവൻ എല്ലാ മാർഗ്ഗങ്ങളിൽനിന്നും മോചനം സിദ്ധിക്കുന്നവനാകും."

**5. ധൃതരാഷ്ട്രവിശോകകരണം** – ധൃതരാഷ്ട്രൻ പറഞ്ഞു: "ഇത് ധർമ്മഗഹനമായി എന്റെ ബുദ്ധിക്കു തോന്നുന്നു ഈ ധർമ്മമാർഗ്ഗം വിസ്തരിച്ചു പറയുക."

വിദുരൻ പറഞ്ഞു: "ഞാൻ സ്വയംഭൂവിനെ കൂപ്പി അങ്ങ യോട് മഹർഷികൾ സംസാരഗഹനം പറയുന്നവിധത്തിൽ വിശ ദമായി പറയാം.

മഹാസംസാരമദ്ധ്യത്തിൽ വർത്തിക്കുന്ന ഒരു ഭൂസുരൻ ക്രവ്യാദങ്ങൾ നിറഞ്ഞ മഹാദുർഗ്ഗമമായ ഒരു കാട്ടിലെത്തി. ഘോരമായ ശബ്ദത്തോടെ സിംഹവ്യാഘ്രഗജാദികൾ ചുറ്റും വന്നുനിന്നാൽ പേടിക്കാതിരിക്കയില്ലല്ലോ. അതു കണ്ട് അവന്റെ ഹൃദയം ഏറ്റവും ഉദ്വേഗംകൊണ്ട് രോമാഞ്ചംകൊണ്ട്; വികാരാ ധീനനായി അങ്ങുമിങ്ങും പാഞ്ഞ് ഉഴന്ന് ആ വനത്തിൽ അവൻ സഞ്ചരിക്കുമ്പോൾ, എവിടെയാണ് അവന്നു ശരണം? എവിടെ യാണു രക്ഷ? ചുറ്റും നോക്കി. അവൻ ഭയപ്പെട്ട് പഴുതുനോക്കി പാഞ്ഞു. അവൻ അവയുമായി അകന്നുപോകുന്നില്ല; ദൂരെ എത്തുന്നുമില്ല. പിന്നെ കുറെ ഓടിയപ്പോൾ വലകൾ കെട്ടിയ ഒരു കാട്ടിൽ ചെന്നു. മഹാഘോരയായ ഒരു സ്ത്രീ കൈകൾകൊണ്ടു വളച്ചതായ ഒരു കാട്. അതിൽ അഞ്ചു തലയുള്ള നാഗങ്ങൾ മല

പോലെ ഉയർന്നുനില്ക്കുന്നു. മാനംമുട്ടിനില്ക്കുന്ന, ഭീഷണമായ ആ കാട്ടിൽ ചെന്നുചേർന്നു. ആ ഭയങ്കരമായ കാട്ടിൽ പുല്ലു കൊണ്ട് മൂടിയ ഒരു കിണർ ഉണ്ടായിരുന്നു. വള്ളികൾ മീതെ പടർന്നിരുന്നു. ആ ബ്രാഹ്മണൻ ഓടിപ്പോകുമ്പോൾ അറിയാതെ ആ കിണറ്റിൽ ചെന്നു വീണു. അടിയിൽ വെള്ളമുണ്ടായിരുന്നു. അവൻ വീഴുമ്പോൾ തൂങ്ങിനിന്ന വള്ളിയിൽ കുടുങ്ങി ഞാന്നു; ഞെട്ടിൽ ചക്ക തൂങ്ങിക്കിടക്കുംപോലെ തൂങ്ങിനിന്നു. തല കീഴും, കാല് മേലേയുമായി തൂങ്ങിക്കിടന്നു. ആ കിണറ്റിൽ അയാൾക്ക് വേറേയും ഉപദ്രവമുണ്ടായി. ഒരു വലിയ സർപ്പം ആ കിണറ്റിൽ കിടക്കുന്നതായി കണ്ടു. കിണറിന്റെ ചുറ്റുമായി ഭയങ്കരനായ ഒരു കൊമ്പനെ കണ്ടു. ആറു മുഖവും പന്ത്രണ്ടു കാലും ഉണ്ട് അതിന്. നല്ല നീലനിറം! ആ കിണറിന്റെ അരികെ ഭയങ്കരമായ ഒരു വൃക്ഷം നിൽപ്പുണ്ട്. അതിന്റെ കൊമ്പിൽ തേൻ ഉണ്ടാക്കുന്ന കടന്നൽക്കൂടുകൾ ഉണ്ട്. ആ കൂടുകളിൽനിന്ന് എപ്പോഴും തേൻ ഒലിച്ചുവീഴുന്നു. ആ തേൻധാര വള്ളിയിൽ തലകീഴായി കിടക്കുന്ന മനുഷ്യൻ നാവുനീട്ടി നക്കിക്കുടിക്കുന്നു. സങ്കടത്തിലാണ് അവന്റെ കിടപ്പെങ്കിലും, തേൻ എത്ര കുടിച്ചിട്ടും അവന്റെ ദാഹം ശമിക്കുന്നില്ല. അവൻ തൃപ്തിവരാതെ വീണ്ടും വീണ്ടും അശിക്കുന്നു. ഈ ദുർഘടാവസ്ഥയിലും അവന്നു ജീവിതത്തിൽ വെറുപ്പുണ്ടായില്ല രാജാവേ! അതിനാലാണല്ലോ മനുഷ്യന്ന് ജീവിതാശകൾ നില്ക്കുന്നത്.

ആ വൃക്ഷത്തെ ഒരു മൂഷികൻ തുരക്കുന്നു. വ്യാളങ്ങൾ, വനദുർഗ്ഗത്തിൽ ഉഗ്രയായ നാരി, കിണറ്റിന്നടിയിൽ സർപ്പം, വക്കത്ത് ആന, ഇങ്ങനെ. അഞ്ചാമത് മൂഷികൻ കരണ്ടുവീഴ്ത്തുമെന്നുള്ള ഭയം, മധുലോഭത്താൽ കടന്നലിൽനിന്നുള്ള ഭയം - ഇങ്ങനെ അവയൊക്കെ ഭയപ്പെടുന്ന അവൻ ജീവിതത്തിലുള്ള ആശ വെടിയുന്നില്ല.

ഇപ്രകാരമാണ് സംസാരാബ്ധിയിൽ വലിച്ചെറിയപ്പെട്ടവനായ ആ മനുഷ്യന്റെ അവസ്ഥ. ജീവിതാശയിൽ അല്പവും നിർവ്വേദം അവന്ന് അണയുന്നില്ല."

**6. ധൃതരാഷ്ട്രവിശോകകരണം** - ധൃതരാഷ്ട്രൻ പറഞ്ഞു: "ഹാ! കഷ്ടം! മഹാദുഃഖംതന്നെ അവന്റെ ജീവിതം! രതി അയാൾക്ക് എങ്ങനെ ഉണ്ടാകുന്നു? തുഷ്ടി എങ്ങനെയുണ്ടാകുന്നു? ധർമ്മസങ്കടത്തോടെ അയാൾ വാഴുന്ന ദേശം എവിടെയാണ്? ആ മനുഷ്യൻ ഈ നിലയിലുള്ള മഹാഭയത്തിൽനിന്നും എങ്ങനെ രക്ഷപ്പെടും എന്ന് എന്നോടു പറഞ്ഞാലും. അപ്പോൾ ഞാൻ എന്തു വേണമെങ്കിലും ചെയ്യാം. അവനോട് എനിക്കു കൃപ തോന്നുന്നു. അവനെ കയറ്റിവിടുവാൻ തോന്നുന്നു."

വിദുരൻ പറഞ്ഞു: "മോക്ഷജ്ഞന്മാർ പറയുന്ന ഉപദാനമാണിത്. പരലോകത്തിൽ ഇതുകൊണ്ട് സുകൃതം പ്രാപിക്കുന്നു. ആ പെരുംകാട് എന്നു പറയുന്നത് മഹാസംസാരമാണ്. ദുർഗ്ഗമമായ ആ വനം സംസാരത്തിന്റെ ഏറ്റവും ഗഹനമാണ്. നിന്നോടു പറഞ്ഞ വ്യാളങ്ങൾ വ്യാധികളാണ്. വലിയ ദേഹമുള്ളതായി നില്ക്കുന്ന പെണ്ണിനെ വർണ്ണവും രൂപവും നശിപ്പിക്കുന്ന ജര യെന്നു വിദ്വാന്മാർ പറയുന്നു. ആ കൂപം എന്നു പറയുന്നത് ദേഹികൾക്കുള്ള ദേഹമാണ്. അതിന്റെ ചുവടെ പാർക്കുന്ന സർപ്പം സർവ്വഭൂതാന്തകനായ കാലനാണ്. ആ കിണറ്റിൽ തൂങ്ങിനില്ക്കുന്ന വള്ളിയിലാണല്ലോ അവൻ പിടിച്ചിട്ടുള്ളത്. ആ വള്ളി എന്നത് ജീവികൾക്കുള്ള ജീവിതാശയാണ്. കിണറിന്റെ വക്കത്തുള്ള വൃക്ഷത്തെ ചുറ്റുന്ന ആറു മുഖമുള്ള ആന എന്നത് സംവത്സരമാണ്. മുഖം ആറ് എന്നത് ആറു ഋതുക്കളും, കാലു പന്ത്രണ്ട് എന്നത് മാസങ്ങളുമാണ്. വൃക്ഷത്തെ അറുക്കുന്ന എലിയും പാമ്പും രാപ്പകലുകളാണ്. അതിലുള്ള വണ്ടുകളെ കാമങ്ങൾ എന്നു പറയുന്നു. അവിടെ ഒലിക്കുന്ന മധുധാരയില്ലേ അത് മനുഷ്യർ ആഴുന്ന കാമരസമാണെന്ന് നീ വിചാരിക്കൂ! ഇപ്രകാരം സംസാരചക്രം തിരിയുന്നു. അത് ബുധന്മാർ അറിയുന്നു. അതുകൊണ്ട് അത് അറിയുന്ന ബുധന്മാർ സംസാരചക്രത്തിന്റെ കയർ ഖണ്ഡിക്കുന്നു."

**7. ധൃതരാഷ്ട്രവിശോകകരണം** - ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ വിദുരാ! തത്ത്വം കാണുന്ന നിന്റെ ആഖ്യാനം ഉത്തമംതന്നെ! നിന്റെ വാക്യാമൃതം കേൾക്കുവാൻ എനിക്കു രസം തോന്നുന്നു."

വിദുരൻ പറഞ്ഞു: "വീണ്ടും ഈ വഴിക്ക് ഇതിനെക്കുറിച്ച് കുറേക്കൂടി വിസ്തരിച്ചു പറയാം. ഇതു കേട്ട് വിചക്ഷണന്മാരായവർ സംസാരമുക്തരാകും.

ഹേ രാജാവേ, തീർത്ഥയാത്ര കഴിക്കുന്ന പുരുഷൻ ഇടയ്ക്കിടയ്ക്കു തളർന്ന് ഇടയ്ക്കിടയ്ക്കു പാർക്കുന്നതുപോലെ സംസാരമാറ്റത്തിൽ ഗർഭസ്ഥാനത്ത് ദുർബുധന്മാർ പാർക്കുന്നു. പണ്ഡിതന്മാർ മുക്തരാകുന്നു. അതുകൊണ്ട് ഇതിനെ ശാസ്ത്രപണ്ഡിതന്മാർ അധ്വാവ് എന്നു പറയുന്നു. സംസാരഗഹനത്തെ മനീഷികൾ വനം എന്നു പറയുന്നു. ഇതാണ് ഉലകിൽ മർത്ത്യർക്കുള്ള ചുറ്റൽ. മനുഷ്യർക്കുണ്ടാകുന്ന ശാരീരികമായും മാനസികമായുമുള്ള ദൃശ്യാദൃശ്യവ്യാധികളെ വ്യാളങ്ങളായി ബുധന്മാർ പറയുന്നു. അവയാൽ ക്ലിഷ്ടരായി നിത്യവും തടുക്കപ്പെട്ടു കഴിയുന്നു. അബുദ്ധികൾ സ്വകർമ്മത്തെ വ്യാളങ്ങൾമൂലം വെറുക്കുന്നില്ല. എന്നാലും പുരുഷൻ വ്യാധികളുമായി വേറിടും. പിന്നെ അവനെ രൂപംപോക്കുന്ന ജര വ്യാപിക്കും. ശബ്ദം, രൂപം, രസം, സ്പർശം, ഗന്ധം ഇവകൊണ്ട് ചുറ്റും പിടികിട്ടാതെ വലിയ ചളിയിൽ ആഴുമ്പോൾ സംവത്സരം, ഋതു, മാസം, പക്ഷം, രാവ്, പകൽ ഇവകൾ ഇവന്റെ രൂപവും, ആയുസ്സും ഉപയോഗപ്പെടുത്തുന്നു. ഇവ കാലന്റെ നിധികളാണ്. ഇവയെപ്പറ്റി ദുർബുദ്ധികൾ ചിന്തിക്കയില്ല. വിധികർമ്മംകൊണ്ട് കുറിച്ചവ ഭൂതങ്ങളെന്നു പറയുന്നു. ജീവികൾക്കു രഥം ദേഹമാണ്. സൂതൻ സത്വമാണ്. ഹയങ്ങളാണ് ഇന്ദ്രിയങ്ങൾ, ബുദ്ധിയും കർമ്മവും കടിഞ്ഞാണുകളാണ്. പായുന്ന വാജികൾക്കുള്ള വേഗത്തോടൊപ്പം പായുന്നവൻ, സംസാരചക്രത്തിന്റെ ചക്രംപോലെ ചുറ്റും അവയെ ബുദ്ധിയിൽ അടക്കുന്നവൻ, തിരിയുകയില്ല. സംസാരത്തിൽ ഭ്രമിക്കുന്നവർക്ക് ദുഃഖം ഉണ്ടാകുന്നു. അതുകൊണ്ട് ഈ തിരിച്ചലിൽനിന്ന് മുക്തനാകുവാൻ ബുധൻ യത്നം ചെയ്യണം. ഉപേക്ഷ വിചാരിക്കരുത്. ഉപേക്ഷ വിചാരിച്ചാൽ അതു നൂറുകമ്പായി വർദ്ധിക്കും. യതേന്ദ്രിയനായ നരൻ ക്രോധലോപങ്ങൾ അറ്റവനായി, സത്യവാദിയായി, സന്തോഷിച്ച് ശാന്തി പ്രാപിക്കും. ഇതാണത്രേ യാമ്യരഥം. മോഹിക്കുന്നവർ ദുർബുദ്ധികളാണ്. നീ നേടിയപോലെ അത് അവൻ നേടും. രാജാവേ! രാജ്യനാശം, സുഹൃത്നാശം, ആത്മജനാശം എന്നിവ. തൃഷ്ണയുള്ളവർക്കുള്ളതാണ് ഈ ദുഃഖവും.

ദുഃഖങ്ങൾക്കു തക്കതായ മരുന്നു പ്രയോഗിക്കണം. സംയതാശയനായി നരൻ ജ്ഞാനമഹൗഷധം സേവിച്ച് ദുഃഖവ്യാധി അറുക്കണം. വിക്രമം, അർത്ഥം, മിത്രം, സുഹൃജ്ജനം ഇവയൊന്നും സ്ഥിരസംയമമാർന്ന ആത്മാവിനെപ്പോലെ അല്ലൽ തീർക്കുവാൻ സമർത്ഥങ്ങളാകുന്നില്ല. അതുകൊണ്ട് മൈത്രി പൂണ്ട് ശീലത്തെ ഉൾക്കൊണ്ടാലും. ദമം, ത്യാഗം, അപ്രമാദം ഈ മൂന്നും ബ്രഹ്മവാജികളാണ്. ശീലമാകുന്ന രശ്മികൾ കൈക്കൊണ്ട് ചിത്തമാകുന്ന തേരിൽ ഇരിക്കുന്നവൻ മൃത്യുഭയം വിട്ട് ബ്രഹ്മലോകത്തെത്തും. സർവ്വഭൂതങ്ങൾക്കും ആരാണ് അഭയം നല്കുന്നത്. ആ പരമമായ സ്ഥാനത്തെ, വിഷ്ണുപദത്തെ, ആത്മാവ് പ്രാപിക്കും. ആയിരം യാഗംചെയ്താലും, ആയിരം ഉപവാസം എടുത്താലും കിട്ടുന്ന ഫലത്തേക്കാൾ മെച്ചപ്പെട്ട ഫലമാണ് അത്.

ജീവികൾക്കു തന്നേക്കാൾ ഇഷ്ടപ്പെട്ടതെന്താണ്? ഒന്നും തന്നെയില്ല. എല്ലാ ജീവിക്കും അനിഷ്ടമായത് മരണംതന്നെയാണ്. അതുകൊണ്ട് മനുഷ്യൻ ഒരു ജീവിയേയും കൊല്ലരുത്. അവരിൽ കരുണയുള്ളവനാകണം. അവനാണ് ബുദ്ധിമാൻ. നാനാമോഹം കലർന്നവരും, ബുദ്ധിയാകുന്ന ജാലത്താൽ സമാവൃതന്മാരുമായ സൂക്ഷ്മം കാണാത്ത നരർ ഈ ലോകത്തിൽ കിടന്നുഴലുന്നു. സൂക്ഷ്മദൃഷ്ടികൾ ധീരന്മാരായി ബ്രഹ്മസാത്മ്യത്തെ പ്രാപിക്കുകയും ചെയ്യുന്നു."

**8. ധൃതരാഷ്ട്രവിശോകകരണം** – വൈശമ്പായനൻ പറഞ്ഞു: "വിദുരന്റെ വാക്കു കേട്ട് കുരുസത്തമൻ പുത്രശോക തപ്തനായി മൂർച്ഛിച്ച് ഊഴിയിൽ വീണു. ബോധം കെട്ടു വീണ ധൃതരാഷ്ട്രനെക്കണ്ട് ബാന്ധവന്മാർ, കൃഷ്ണദ്വൈപായനൻ, വിദുരൻ, സഞ്ജയൻ, മറ്റു മിത്രങ്ങൾ എന്നിവരും മറ്റു സമ്മത ന്മാരും കുളുർവെള്ളം തളിച്ച് താലവൃന്തംകൊണ്ടു വീശി ദേഹം തലോടി. വളരെനേരം ആശ്വസിപ്പിച്ച് വളരെനേരം കഴിഞ്ഞപ്പോൾ ബോധം വീണു. ബോധം വീണപ്പോൾ വീണ്ടും വിലപിക്കുവാൻ തുടങ്ങി.'മോശം! മനുഷ്യജന്മം മോശംതന്നെ! മാനുഷജന്മത്തിൽ പരിഗ്രഹം മോശംതന്നെ! അതുകൊണ്ടാണല്ലോ വീണ്ടും ദുഃഖ ങ്ങൾ സംഭവിക്കുന്നത്, പുത്രനാശം, ദ്രവ്യനാശം, ജ്ഞാതിസം ബന്ധിനാശം ഇവയിൽ വിഷാഗ്നിസദൃശമായ വലിയ ദുഃഖം ഏല്ക്കുന്നു. അതിനാൽ ഉടൽ വേവുകയും പ്രജ്ഞ നശിക്കു കയും ചെയ്യുന്നു. അതേറ്റ പുരുഷൻ മരണത്തേയും സ്വീകരിക്കു ന്നു. എനിക്കു ഭാഗ്യക്ഷയത്താൽ ആ തീവ്രവ്യസനം വന്നു. പ്രാണൻ കളഞ്ഞാലല്ലാതെ ഇതിന്ന് ഒരു അന്തവും കാണുന്നി ല്ല. ഹേ ദ്വിജസത്തമാ, ഞാൻ അതിന്നു തയ്യാറാണ്.' എന്ന് ബ്രഹ്മ ജ്ഞനായ അച്ഛനോടു പറഞ്ഞ് ധൃതരാഷ്ട്രൻ മൂഢനായി ഏറ്റവും സങ്കടപ്പെട്ട് മൗനംപൂണ്ടിരുന്നു. അവന്റെ വാക്കു കേട്ട് കൃഷ്ണദ്വൈപായനൻ പുത്രശോകത്താൽ താപംപൂണ്ട പുത്ര നോട് ഇപ്രകാരം പറഞ്ഞു.

വ്യാസൻ പറഞ്ഞു: "ഹേ മഹാബാഹുവായ ധൃതരാഷ്ട്രാ! നിന്നോടു ഞാൻ പറയുന്നത് നീ കേൾക്കുക! അങ്ങ് മേധാവിയും ശ്രുതവാനും ധർമ്മാർത്ഥകുശലനുമാണ്. അറിയേണ്ടതൊക്കെ നിനക്കറിയാം. തത്വങ്ങളുടെ നിത്യത്വം അറിഞ്ഞവനാണല്ലോ നീ. ഈ ലോകം അധ്രുവമാണ്. നശിക്കുന്നതാണ്. എന്നിരിക്കെ, ജീവിച്ചാലും മരിച്ചാലും എന്തിനു മാഴ്കുന്നു? രാജാവേ! നിന്റെ വൈരത്തിന്റെ സമുത്ഭവം പ്രത്യക്ഷമാണ്! നിന്റെ പുത്രനെ ഹേതുവാക്കി കാലയോഗം ചമച്ചതാണ് കുരുക്കൾക്കുണ്ടായ ഈ നാശം. അതു നിശ്ചയമാണെന്നിരിക്കെ പരസൽഗതിയാണ്ട ആ ശൂരന്മാരെ ചിന്തിച്ച് എന്തിന്നു കേഴുന്നു? അത് മഹാശയനായ വിദുരൻ അറിഞ്ഞ് എല്ലാവിധത്തിലും ശമത്തിന്നുവേണ്ടി പ്രയത്നിച്ചു. ദൈവം കല്പിച്ച മാർഗ്ഗം തടുക്കുവാൻ ഒരു ജീവിക്കും സാദ്ധ്യമല്ല. എത്രതന്നെ യത്നിച്ചാലും സാദ്ധ്യമല്ല എന്നാണെന്റെ അഭിപ്രായം. ഞാൻ പ്രത്യക്ഷമായി കേട്ട കാര്യം നിന്നോടു പറയാം. നിന്റെ മനസ്സിനെ ഇനിയെങ്കിലും ഉറപ്പി ക്കണം.

മുമ്പ് ഞാൻ ഇന്ദ്രസഭയിലേക്കു പോയി. അപ്പോൾ അവിടെ വന്നുകൂടിയ ദേവന്മാരെ ഞാൻ കണ്ടു; നാരദൻ മുതലായ ദേവർഷിമാരേയും കണ്ടു. അവിടെ ഭൂമിയേയും ഞാൻ കണ്ടു. കാര്യത്തിന്നുവേണ്ടി ഭൂമിദേവി ദേവകളുടെ മുമ്പിൽ വന്നതായി രുന്നു. ഒത്തുകൂടുന്ന ദേവകളോട് അവൾ ചെന്നു പറഞ്ഞു: 'എന്റെ കാര്യം ബ്രഹ്മഗൃഹത്തിൽവെച്ച് അന്നു നിങ്ങൾ ഏറ്റിരി ക്കുന്നത് ഹേ മഹാഭാഗരേ, നിർവ്വഹിക്കുവിൻ!' അവൾ പറഞ്ഞ വാക്കു കേട്ട് വിശ്വനമസ്കൃതനായ വിഷ്ണു ദേവസദസ്സിൽ ചിരി ച്ചുകൊണ്ടു പറഞ്ഞു: 'ധൃതരാഷ്ട്രന്റെ നൂറു മക്കളിൽ ജ്യേഷ്ഠ നായ ദുര്യോധനൻ എന്നൊരുത്തനില്ലേ. അവൻ നിന്റെ കാര്യം ക്ഷണത്തിൽ ശരിപ്പെടുത്തിത്തരും. ആ രാജാവിനെ നീ നേടി കൃതകൃത്യയാകും. അവന്നുവേണ്ടി കുരുക്ഷേത്രത്തിലെത്തിയ രാജാക്കൾ ദൃഢമായ ശസ്ത്രങ്ങൾകൊണ്ട് തമ്മിൽ കൊല്ലും. ദേവീ! നീ പിന്നെ പോരിൽ ഭാരക്ഷയം അറിയും ശോഭനേ! നീ സ്വസ്ഥാനത്തിലെത്തി ഭാരം താങ്ങിക്കൊളളുക!' ഇങ്ങനെ വിഷ്ണു പറഞ്ഞത് ഞാൻ കേട്ടതാണ്. ഹേ രാജാവേ, നിന്റെ ഈ പുത്രൻ ലോകത്തെ സംഹരിക്കുവാൻ കലിയുടെ അംശ മായി ഗാന്ധാരിയുടെ ജഠരത്തിൽ ജന്മമെടുത്തു. അമർഷിയും ചപലനും ക്രോധനനും ദുഷ്പ്രസാദനനുമായ അവനും സഹ ജന്മാരും ദൈവയോഗത്താൽ പിറന്നവരാണ്. അമ്മാവനായ ശകു നിയും ഏറ്റവും സഖിയായ കർണ്ണനും മറ്റു രാജാക്കളും നാശ ത്തിനായി മന്നിലൊത്തു പിറന്നവരാണ്. രാജാവ് ഏതു മട്ടാ കുമോ ആ മട്ടിലായിത്തീരും പ്രജകളും. സ്വാമി ധാർമ്മികനാ യാൽ അധർമ്മവും ധർമ്മമായിത്തീരും. സ്വാമിയുടെ ഗുണദോ ഷങ്ങൾ ഭൃത്യരിലും പകരും. ദുഷ്ടനായ രാജാവു കാരണം നിന്റെ പുത്രന്മാരൊക്കെ ചത്തു. മഹാബാഹോ! ഇക്കാര്യം തത്ത്വ വിത്തായ നാരദനറിവുളളതാണ്. നിന്റെ മക്കൾ ഹേ രാജാവേ, ആത്മാപരാധംകൊണ്ടു നശിച്ചതാണ്. അവരെപ്പറ്റി മാഴ്കരുത്. ശോകത്തിന്നു കാരണമില്ല. നിന്നിൽ അല്പവും ഒരു തെറ്റും പാണ്ഡവന്മാർ ചെയ്തിട്ടില്ല. നിന്റെ ഊഴിമുടിച്ച സന്താനങ്ങൾ ദുരാത്മാക്കളുമായിരുന്നു. നാരദൻ മുമ്പേതന്നെ അങ്ങയ്ക്കു ഭദ്രം തന്നു. അന്ന് ധർമ്മപുത്രന്റെ സഭയിൽ രാജസൂയത്തിൽ നാരദൻ പറഞ്ഞു: 'ഹേ യുധിഷ്ഠിരാ! പാണ്ഡവന്മാരും കൗരവന്മാരും തമ്മിൽ എതിർത്തേറ്റ് പരസ്പരം ഇല്ലാതെയാകും. കൗന്തേയാ! നീ ചെയ്യേണ്ടത് ചെയ്യുക!'

നാരദന്റെ വാക്കുകേട്ട് അപ്പോൾത്തന്നെ പാണ്ഡവർ മാഴ്കി. ദേവന്മാർക്കു മാത്രം അറിയാവുന്ന രഹസ്യം ഞാൻ നിന്നോടു പറഞ്ഞു. എന്തിനാണു പറഞ്ഞതെന്നറിയാമോ? ശോകം ശമിക്കുവാനും പ്രാണനിൽ ദയയുണ്ടാകുവാനും. ഈ ദൈവകല്പിതമറിഞ്ഞ് പാണ്ഡവന്മാരിൽ സ്നേഹവുമറിഞ്ഞ് രാജസൂയത്തിൽ ഈ രഹസ്യം ഞാൻ പറഞ്ഞപ്പോൾ ധർമ്മപു ത്രൻ, കുരുക്കൾ പൊരുതാതിരിക്കുവാൻ യത്നിച്ചു. ദൈവം ദുര തിക്രമംതന്നെ! കൃതാന്തന്റെ വിധി അതിക്രമിക്കുവാൻ സാദ്ധ്യ മല്ല. ചരാചരജഗത്തിൽ ഒരു ജീവിക്കും അതു സാധിക്കുകയില്ല! ഭവാൻ ധർമ്മിഷ്ഠനും ബുദ്ധിമാന്മാരിൽ ശ്രേഷ്ഠനുമാണല്ലോ. പ്രാണികൾക്കുള്ള ഗതാഗതമറിഞ്ഞ ഭവാൻ മോഹിക്കയാണോ? വീണ്ടും ശോകംകൊണ്ടു പാപത്തിൽ മുങ്ങി മോഹിക്കുന്ന അങ്ങയെ അറിഞ്ഞാൽ ധർമ്മജൻ പ്രാണനേയും ഉപേക്ഷിക്കും. തിര്യക്കുകളിൽ കനിവുള്ളവനും ധീരനുമായ അവൻ നിന്റെ പേരിൽ കനിയാതാവുക എന്നത് എങ്ങനെയുണ്ടാകും? എന്റെ ആജ്ഞയാലും വിധിയെ മാറ്റിവെക്കുവാൻ വയ്യാത്തതിനാലും പാണ്ഡവരോടു കാരുണ്യംകൊണ്ടും നീ പ്രാണധാരണംചെ യ്യണം. ഇപ്രകാരമിരുന്നാൽ ലോകത്തിൽ നിന്റെ കീർത്തി വർദ്ധി ക്കും. ധർമ്മാർത്ഥം വലുതാണ് താതാ! തപസ്സും ചിരാൽ ലഭി ക്കും. പുത്രശോകം നിമിത്തം കത്തിക്കാളുന്ന അഗ്നിയെ പ്രജ്ഞ യാകുന്ന ജലംകൊണ്ട് എപ്പോഴും കെടുത്തിക്കൊള്ളുക!'

തേജസ്വിയായ വ്യാസന്റെ വാക്കു കേട്ട് മുഹൂർത്തം ചിന്തി ച്ചതിന്നുശേഷം ധൃതരാഷ്ട്രൻ പറഞ്ഞു: 'മഹത്തായ ശോകജാ ലംകൊണ്ട് ഞാൻ ഓടിക്കപ്പെട്ടവനായിരിക്കുന്നു. ഞാൻ ആത്മാ വിനെപ്പോലും ശോകമോഹംകൊണ്ട് അറിയുന്നില്ല. നീ പറഞ്ഞ ദൈവയോഗഭവമായ വാക്കു കേട്ട് ഞാൻ പ്രാണങ്ങളെ ധരി ക്കുവാൻ വിചാരിക്കുന്നു. ഞാൻ മാഴ്കുവാൻ വിചാരിക്കുന്നില്ല.' സത്യവതീസുതനായ വ്യാസൻ ധൃതരാഷ്ട്രന്റെ വാക്കുകേട്ട് അവിടെത്തന്നെ അന്തർദ്ധാനംചെയ്തു."

**9. ധൃതരാഷ്ട്രവിശോകകരണം** – ജനമേജയൻ പറഞ്ഞു: "ഭഗവാൻ വ്യാസൻ പോയതിന്നുശേഷം ധൃതരാഷ്ട്ര മഹാരാജാവ്, ഹേ വിപ്രർഷേ! എന്താണു ചെയ്തതെന്ന് പറ ഞ്ഞാലും! അപ്രകാരംതന്നെ കൗരവരാജാവായ ധർമ്മപുത്രൻ എന്താണു ചെയ്തത്? കൃപൻ മുതലായ മൂവരും എന്തു ചെയ്തു? പിന്നെയുളള കഥ പറഞ്ഞാലും!"

വൈശമ്പായനൻ കഥ തുടർന്നു: "ദുര്യോധനനും സൈന്യ ങ്ങളും ചത്തതിന്നുശേഷം സഞ്ജയൻ ധൃതരാഷ്ട്രന്റെ സമീ പത്ത് പ്രജ്ഞകെട്ടവിധം ചെന്നു."

സഞ്ജയൻ പറഞ്ഞു: "നാനാ നാട്ടിൽനിന്നും വന്ന് ഒത്തു ചേർന്ന, നാനാ നാട്ടിന്റേയും അധീശ്വരന്മാർ ഹേ രാജാവേ! നിന്റെ മക്കളോടുകൂടി എല്ലാവരും കാലപുരിയിൽ ചെന്നുചേർന്നു. എപ്പോഴും അങ്ങുചെന്ന് ഇരന്നിട്ടും ഞങ്ങൾ പറഞ്ഞത് നിന്റെ പുത്രന്മാർ ചെവിക്കൊണ്ടില്ല. വൈരാന്തംചെയ്യുവാൻ മോഹിച്ച് ഭൂമിയൊക്കെ മുടിച്ചു. മക്കൾ, മക്കളുടെ മക്കൾ, പിതാക്കൾ - ഇ വരുടെ പ്രേതകാര്യം ക്രമപ്രകാരം ഹേ രാജാവേ! ചെയ്യിച്ചാലും!"

വൈശമ്പായനൻ പറഞ്ഞു: "സഞ്ജയൻ പറഞ്ഞ ഘോരമായ മൊഴികേട്ട് രാജാവ് ചത്തവിധം നിശ്ചേഷ്ടനായി ഭൂമിയിൽ പതിച്ചു. ഭൂമിയിൽ വീണുകിടക്കുന്ന രാജാവിന്റെ അടുത്തിരുന്ന് സർവധർമ്മജ്ഞനായ വിദുരൻ ഇപ്രകാരം പറഞ്ഞു: 'ഹേ ഭരതർഷഭാ! എന്താണു ഭവാൻ കിടക്കുന്നത്? എഴുന്നേല്ക്കുക! മാഴ്കരുത്. എല്ലാ സത്വങ്ങളുടേയും പരമമായ ഗതിയാണ് ഇത്. ഭൂതങ്ങൾ അഭാവാദ്യങ്ങളും, ഭാവമദ്ധ്യങ്ങളും, അഭാവാന്ത്യങ്ങളുമാണ്. അതുകൊണ്ട് എന്തിനാണ് ഭവാൻ ആവലാതിപ്പെടുന്നത്? ദുഃഖിച്ചാൽ ചത്തവന്റെ പിമ്പെ എത്തുവാൻ സാധിക്കയില്ല. ദുഃഖിച്ചതുകൊണ്ട് മരിക്കാനും സാധിക്കയില്ല. ഇപ്രകാരം സാംസിദ്ധികമാണ് ലോകം. പിന്നെ എന്താണ് ഭവാൻ മാഴ്കുന്നത്? യുദ്ധം ചെയ്തില്ലെങ്കിലും ചാവും, യുദ്ധം ചെയ്താലും ജീവിക്കും? കാലം വന്നാൽ അതിനെ കടക്കുവാൻ ആർക്കും സാധിക്കുകയില്ല. പലമാതിരി ഭൂതങ്ങളെയൊക്കെ കാലം നശിപ്പിക്കുന്നു. കാലത്തിന്ന് ഇഷ്ടനില്ല, കാലത്തിന്ന് ദ്വേഷ്യനുമില്ല. കാറ്റ് പുൽത്തലയൊക്കെ സംവർത്തിപ്പിക്കുന്നവിധം ഭൂതങ്ങൾ കാലത്തിന്റെ വശത്തിൽപെട്ടുപോകുന്നു. ഒന്നിച്ചു യാത്രയായി പ്പോകുന്നവരിൽ കാലം വന്നവർ മുമ്പിലെത്തുന്നു. അതിൽ ആവലാതിപ്പെടുന്നതെന്തിന്? പോരിൽ മരിച്ചുപോയ അവരെപ്പറ്റി മാഴ്കുകയാണോ? ആ യോഗ്യരൊക്കെ സ്വർഗ്ഗം പൂകിക്കഴിഞ്ഞു. യജ്ഞത്താലും, തപസ്സാലും, ദക്ഷിണയാലും, വിദ്യയാലും സ്വർഗ്ഗം പ്രാപിക്കുവാൻ, പോരിൽ മരിച്ചവരെത്തുന്നവിധം അത്ര എളുപ്പത്തിൽ സാധിക്കയില്ല. അവർ എല്ലാവരും ശൂരരാണ്. എല്ലാവരും വേദജ്ഞരും, ചരിതവ്രതരുമാണ്. എല്ലാവരും ധീരമായി പോരാടിയാണു മരിച്ചത്. അതിൽ ആവലാതിപ്പെടാനെന്താണ്? ശൂരദേഹാഗ്നിയിൽ അവർ വിശിഖാഹുതി ഹോമിച്ചു സഹിച്ച് സ്വശരീരം ഹോമിച്ചു.

ഇപ്രകാരം ഉത്തമമായ സ്വർഗ്ഗമാർഗ്ഗം ഞാൻ പറയുന്നു. ക്ഷത്രിയന് രണത്തേക്കാൾ മേലെ ഒന്നുമില്ല. മഹാത്മാക്കളായ ആ ക്ഷത്രിയർ, പോരിൽ ശോഭിക്കുന്ന അവർ, പരമമായ ആശിസ്സിനെ നേടി. അവർ ആരും ശോച്യരല്ല. ഹേ രാജാവേ! തന്നെ താൻതന്നെ ആശ്വസിപ്പിക്കുക! ദുഃഖിക്കാതിരിക്കുക! ഇപ്പോൾ ശോകാർത്തനായി കൃത്യങ്ങൾ കൈവിടാതിരിക്കുക."

**10. ധൃതരാഷ്ട്രനിർഗമനം** – വൈശമ്പായനൻ പറഞ്ഞു: "വിദുരന്റെ വാക്കു കേട്ട് ധൃതരാഷ്ട്രൻ പറഞ്ഞു: 'വാഹനം വേഗം പൂട്ടുക. ഗാന്ധാരിയേയും, ഭാരതസ്ത്രീകളേയും, കുന്തിയുടെ കൂടെ താമസിക്കുന്ന മറ്റു സ്ത്രീകളേയും വേഗം വരുത്തുക.'

ധർമ്മജ്ഞനായ വിദുരനോട് ഇങ്ങനെ കല്പിച്ചതിന്നു ശേഷം രാജാവ് ദുഃഖത്താൽ ജ്ഞാനംകെട്ട് നിഷ്പ്രഭനായി വാഹനത്തിൽ കയറി. പുത്രശോകാർത്തയായ ഗാന്ധാരി ഭർത്താവിന്റെ വാക്കു കേട്ട ഉടനെ കുന്തിയോടും മറ്റു സ്ത്രീകളോടും കൂടി രാജസന്നിധിയിലേക്ക് ഓടി. രാജാവിനെ ചെന്നുകണ്ട് ഏറ്റവും ശോകത്തോടുകൂടിയ അവർ തമ്മിൽ കെട്ടിപ്പിടിച്ച് ഒത്തുചേർന്ന് മുറവിളികൂട്ടി. വിദുരൻ അവരെ അതിലും ആർത്തനായി സമാശ്വസിപ്പിച്ചു. കണ്ണുനീർ വാർക്കുന്ന ആ സ്ത്രീകളെ അന്തഃപുരത്തിൽനിന്ന് രഥത്തിൽക്കയറ്റി കൊണ്ടുപോന്നു. ഉടനെ കുരുഗേഹങ്ങൾതോറും ഹൃദയമലിയിക്കുന്ന വിധം ആർത്തനാദമുണ്ടായി. ആ പുരം ആബാലവൃദ്ധം നിലവിളിക്കുകയാൽ ശോകകർശിതമായിത്തീർന്നു.

ആകാശത്തുനിന്നു നോക്കുന്ന ദേവന്മാർപോലും കാണാതിരുന്ന അഴകുറ്റ നാരികൾ വെറും ജനങ്ങൾക്ക് കാണാവുന്ന വിധത്തിലായി. ഭർത്തൃവിഹീനകളായ അവർ മുടിയഴിച്ചുചിന്നി ഭൂഷണങ്ങൾ ഉപേക്ഷിച്ച് ഒറ്റ വസ്ത്രം ധരിച്ച് അനാഥകളെപ്പോലെ ഓടി. വെൺകുന്നുപോലെയുള്ള സൗധങ്ങൾ വിട്ട് അവർ ഇറങ്ങി. ശിലാഗർഭത്തിൽനിന്ന് യൂഥപൻചത്ത മാൻപേടപോലെ അപ്പോൾ വന്നുകൂടുന്ന അസംഖ്യം നാരികൾ പൈക്കിടാങ്ങളുടെ കൂട്ടംപോലെ മുറ്റത്ത് ഓടി. പുത്രന്മാരേയും, ഭ്രാതാവിനേയും, പിതാവിനേയും കൈകൾ പൊക്കി വിളിച്ചാർത്തുംകൊണ്ട് അവർ ലോകസംക്ഷയം കാട്ടുന്ന വിധത്തിൽ അങ്ങുമിങ്ങും വിലപിച്ചു കരഞ്ഞ് പാഞ്ഞു. ശോകത്താൽ പ്രജ്ഞകെട്ട അവർ ചെയ്യേണ്ടത് എന്താണെന്ന് അറിയാത്തവരായിത്തീർന്നു.

പണ്ട് തോഴികളുടെ മുമ്പിൽക്കൂടി നാണംകുണുങ്ങിയിരുന്ന നാരികൾ, ശ്വശുരശ്വശ്രുക്കളുടെ മുമ്പിൽ ലജ്ജവിട്ട് ഒറ്റവസ്ത്രവുമായി എത്തി. ചെറിയ ദുഃഖങ്ങളിൽ തമ്മിൽ ആശ്വസിപ്പിച്ചിരുന്ന അവർ ശോകവിഹ്വലമാരായി അന്യോന്യം നോക്കി. വിലപിക്കുന്ന അസംഖ്യം സ്ത്രീകളാൽ ചുഴലപ്പെട്ട് രാജാവ് ദുഃഖിച്ചു പുരംവിട്ട് പോർക്കളത്തിലേക്കു പോകുവൻ ഇറങ്ങി. വാണിഭക്കാർ, ശില്പികൾ, വൈശ്യർ, കർമ്മോപജീവികൾ എന്നിവരും എല്ലാം രാജാവിന്റെ കൂടെ പുരംവിട്ട് പുറപ്പെട്ടു. കുരുക്ഷയത്തിൽ ആർത്തിപ്പെട്ട് ആർക്കുന്ന അവരുടെ മഹാനാദം വിശ്വം നടുങ്ങുന്നവിധം പൊങ്ങി. കുരുസ്ത്രീകളുടെ ഹൃദയം ദ്രവിപ്പിക്കുന്ന കൂട്ടത്തോടെയുള്ള നിലവിളി കേട്ട് സകല ജീവജാലങ്ങളും പരിഭ്രമിച്ചു. പ്രളയത്തിൽ സർവ്വഭൂതങ്ങളും ദഹിക്കുമ്പോഴുണ്ടാകുന്ന ആർത്താലാപമാണെന്നു ധരിച്ചുപോയി. കൂറ് ഏറുന്ന പൗരരെല്ലാം കുരുക്ഷയത്തിൽ ഉദ്വിഗ്നരായി ആക്രോശിച്ചു."

**11. കൃപദ്രൗണിഭോജദർശനം** – വൈശമ്പായനൻ പറഞ്ഞു: "ഒരു ക്രോശം വഴി പോന്നപ്പോൾ അവർ, ആ മൂന്ന് രഥീന്ദ്രന്മാരും കൃപനും, ദ്രൗണിയും, കൃതവർമ്മാവും ധൃതരാഷ്ട്രരാജാവിനേയും കൂട്ടരേയും കണ്ടുമുട്ടി. അവർ രാജാവിന്റെ അടുത്തുചെന്നു നെടുവീർപ്പിട്ട്, തൊണ്ടയിടറി കരഞ്ഞുകൊണ്ടു പറഞ്ഞു: 'മഹാരാജാവേ, ഭവാന്റെ പുത്രൻ ദുഷ്കരമായ ക്രിയ ചെയ്ത് കൂട്ടുകാരുമൊന്നിച്ച് ഇന്ദ്രലോകം പ്രാപിച്ചു. ദുര്യോധനന്റെ സൈന്യത്തിൽ ഈ ഞങ്ങൾ മൂന്നുപേർ മാത്രം ശേഷിച്ചു. അങ്ങയുടെ സൈന്യം മുഴുവൻ മുടിഞ്ഞു,' എന്ന് രാജാവിനോടു പറഞ്ഞശേഷം കൃപൻ പുത്രശോകാർത്തയായ ഗാന്ധാരിയോടും ഇപ്രകാരം പറഞ്ഞു: 'ഭവതിയുടെ മക്കൾ ശത്രുക്കളോട് നിർഭയം പൊരുതി അവരെ മുടിച്ച് വീരകർമ്മങ്ങൾ ചെയ്ത് ചരമമടഞ്ഞു. അവർ വീരസ്വർഗ്ഗം പ്രാപിച്ചു. അവർ ശസ്ത്രജിതന്മാർക്കുള്ള സ്വച്ഛലോകങ്ങൾ പൂകി, പ്രകാശമായ മെയ്യ് സ്വീകരിച്ച് സ്വർഗ്ഗത്തിൽ സഞ്ചരിക്കുകയാണ്. പൊരുതുമ്പോൾ ശൂരന്മാരിൽ ഒരുത്തനും പിന്തിരിയുകയുണ്ടായില്ല. ശസ്ത്രംകൊണ്ട് മരിക്കുകയല്ലാതെ ഒരുത്തനും ശത്രുവിന്റെ മുമ്പിൽ തലകുനിച്ചില്ല; കൈ കൂപ്പിയില്ല. ക്ഷത്രിയന്ന് പൂർവ്വികർ പറയുന്ന സൽഗതി ശസ്ത്രംകൊണ്ടുള്ള മൃതിയാണ്. അതുകൊണ്ട് ഭവതി മാഴ്കരുത്. അവരുടെ ശത്രുക്കളായ പാണ്ഡവരും പുഷ്ടിപ്രാപിച്ചില്ല അശ്വത്ഥാമാവ് തുടങ്ങിയ ഞങ്ങൾ ചെയ്തതെന്താണെന്നു ഭവതി കേൾക്കുക. നിന്റെ പുത്രനെ ഭീമൻ അധർമ്മമായി കൊന്നതു കേട്ട ഉടനെ ഉറങ്ങിക്കൊണ്ടിരുന്ന പാണ്ഡവന്മാരുടെ ശിബിരത്തിൽ കയറിച്ചെന്ന് ധൃഷ്ടദ്യുമ്നാദികളായ പാഞ്ചാലന്മാരേയും, ദ്രുപദാത്മജന്മാരേയും, ദ്രൗപദീപുത്രന്മാരേയുമൊക്കെ വെട്ടിക്കൊന്നു. പുത്രന്മാരുടെ ശത്രുഗണത്തെ അങ്ങനെ ഞങ്ങൾ കൊന്നൊടുക്കി. ഞങ്ങൾ മൂന്നുപേർ യുദ്ധത്തിൽ നില്ക്കാനാകാതെ ഓടുകയാണ്. ശൂരന്മാരും, മഹേഷ്വാസന്മാരുമായ അവർ ഒപ്പം എത്തും; പകവീട്ടാനെത്തും. മക്കളെ കൊന്നതറിഞ്ഞ് ആ പ്രമത്തരായ പുരുഷർഷഭന്മാർ പിന്നാലെ വരുന്നുണ്ടാകും. ഇനി നില്ക്കാൻ നോക്കുന്നില്ല. ഞങ്ങൾ പോകട്ടെ! രാജ്ഞീ, സമ്മതംതന്നാലും! ദുഃഖത്തിൽ കരൾ വെക്കരുത്. രാജാവേ ഞങ്ങൾ പോകുന്നു. ദുഃഖിക്കാതിരിക്കുക! ക്ഷത്രധർമ്മം പ്രത്യക്ഷമായി നിങ്ങൾ കണ്ടുകൊള്ളുവിൻ,' എന്നു രാജാവിനോടു പറഞ്ഞു വലംവെച്ച് അവർ മൂന്നുപേരും പാണ്ഡുപുത്രന്മാരെ ഭയന്ന് ഗംഗനോക്കി ഹയങ്ങളെ വിട്ടു. രാജാവേ! പിൻവാങ്ങിയൊഴിഞ്ഞ് തമ്മിലൊത്ത് ഉദ്വിഗ്നരായ അവർ മൂന്നുപേരും മൂന്നുവഴിക്കു പോയി.

കൃപൻ ഹസ്തിനാപുരിയിലേക്കു പോയി. ഹാർദ്ദിക്യൻ സ്വന്തം രാജ്യത്തേക്ക് പോയി. ദ്രൗണി വ്യാസാശ്രമത്തിലേക്കും പോയി. ഇപ്രകാരം പരസ്പരം നോക്കിക്കണ്ട് ആ വീരന്മാർ

പോയി. ഇങ്ങനെ പ്രഭാതത്തിന്നു മുമ്പായി മൂന്നുപേരും രാജാവിനെ ചെന്നുകണ്ട് സ്വേച്ഛപോലെ ഒഴിഞ്ഞുപോയി. ഇതിനുശേഷമാണ് പാണ്ഡവന്മാർ അശ്വത്ഥാമാവിനെ കണ്ടുപിടിച്ച് അവനെ തോൽപ്പിച്ചത്!"

**12. ആയസഭീമഭഞ്ജനം** – വൈശമ്പായനൻ പറഞ്ഞു: "ആ സൈന്യങ്ങളൊക്കെ നശിച്ചതിന്നുശേഷം ധർമ്മരാജാവായ യുധിഷ്ഠിരൻ കേട്ടു ഹസ്തിനപുരം വിട്ട് വൃദ്ധനായ അച്ഛൻ വരുന്നുണ്ടെന്ന്. പുത്രശോകാർത്തനായ ധർമ്മപുത്രൻ പുത്രശോകത്തിലാണ്ടു മാഴ്കുന്ന രാജാവിനെ അനുജന്മാരോടുകൂടി എതിരേറ്റു.

ധർമ്മരാജാവിന്റെ പിൻതുണയ്ക്കായി മഹാത്മാവായ കേശവനും അപ്രകാരം യുയുധാനനും, യുയുത്സുവും അവന്റെ പിന്നിലായി ദുഃഖാർത്തയായി ശോകകർശിതയായ പാർഷതിയും അവിടെക്കൂടിയ പാഞ്ചാലസ്ത്രീകളോടും കൂടെ പോയി.

ഹേ ഭരതസത്തമാ! ധർമ്മപുത്രൻ ഗംഗാതീരത്തേക്കടുക്കുമ്പോൾ ധൃതരാഷ്ട്രനും സ്ത്രീജനങ്ങളും ഗംഗാതീരത്തെത്തി. അവർ ഞാറപ്പക്ഷികളെപ്പോലെ വിലപിക്കുന്ന ശബ്ദം ഗംഗാതീരത്തെ ശബ്ദമയമാക്കി. കൈപൊക്കി ദുഃഖാർത്തരായി ഓരോ ഇഷ്ടാനിഷ്ടങ്ങളെ എണ്ണിപ്പെറുക്കി വിലപിക്കുന്ന അസംഖ്യം സ്ത്രീകളുടെ മുമ്പിലെത്തി ധർമ്മപുത്രൻ നിന്നു. 'രാജാവിന്നു ധർമ്മജ്ഞത്വം എവിടെയുണ്ട്? സത്യാനൃശംസതയെവിടെ? പിതാക്കന്മാരേയും ഭ്രാതാക്കളേയും ഗുരുക്കന്മാരേയും തന്റെ ജ്യേഷ്ഠന്മാരേയുമൊക്കെ വധിക്കയും, ഭീഷ്മരേയും ദ്രോണരേയും ജയദ്രഥനേയും ഒക്കെ കൊല്ലുകയും, ചെയ്തിട്ട് ഹേ വീരാ! നിന്റെ ഹൃദയം എങ്ങനെയായി? ഇവരൊക്കെ നശിച്ചിട്ടു നിനക്കു രാജ്യം എന്തിന്? സൗഭദ്രനേയും ദ്രൗപദീപുത്രന്മാരേയുമൊക്കെ കാണാതെ നിനക്ക് രാജ്യമെന്തിന്?' ഇങ്ങനെ കുരരികളെപ്പോലെ ആർത്ത് കരയുന്ന സ്ത്രീകളുടെ മദ്ധ്യത്തിലൂടെ നടന്ന് യുധിഷ്ഠിരൻ വലിയച്ഛന്റെ അരികിൽ ചെന്നു പേർ പറഞ്ഞു വന്ദിച്ചു. ആ പാണ്ഡവന്മാരൊക്കെ പേർ പറഞ്ഞു വലിയച്ഛനെ വന്ദിച്ചു. തന്റെ മക്കളെയൊക്കെ മുടിച്ച ധർമ്മജനെ പുത്രവധംമൂലം ദുഃഖിക്കുന്ന അച്ഛൻ അപ്രീതനായി പുല്കി തഴുകി, ധർമ്മപുത്രനെ സമാശ്വസിപ്പിച്ചു. എരിയുന്ന അഗ്നിസദൃശമായ ദുഷ്ടത ഹൃദയത്തിലുള്ള അവൻ 'ഭീമൻ എവിടെ?' എന്നു ചോദിച്ചു. അവന്റെ ആ കോപാഗ്നിയുടെ കാറ്റേറ്റ് ഭീമനാകുന്ന കൊടുംകാട് ചുട്ടുകളയുമോ എന്നു തോന്നിപ്പോയി. അവന്റെ ഭീമനിലുള്ള അശുഭസങ്കല്പം മനസ്സിലാക്കി കേശവൻ കൈകൊണ്ട് ഭീമനെ തട്ടിമാറ്റി ആയസഭീമനെ മുന്നോട്ടുനീക്കി. മുമ്പെതന്നെ കാര്യത്തിന്റെ ഗൗരവം കണ്ടറിഞ്ഞ ബുദ്ധിമാനായ കേശവൻ തക്കതായ കൗശലം തയ്യാറാക്കിയിട്ടുണ്ടായിരുന്നു. ധൃതരാഷ്ട്രൻ കൈകൊണ്ട് ആ കാരിരുമ്പുഭീമനെ കഠിനമായി അമർത്ത് പുൽകിയുടച്ചു. പതിനായിരം ആനയുടെ ശക്തിയുള്ളവനായ ആ മഹാശക്തൻ, ഭീമനാണെന്നു വിചാരിച്ച് ആ കാരിരുമ്പുപ്രതിമയെ ബലമായി അമർത്ത് ഉടച്ചപ്പോൾ തന്റെ മാറുപൊട്ടി രാജാവ് മുഖംകൊണ്ട് ചോര കക്കി. ചോര മെയ്യിലണിഞ്ഞ ധൃതരാഷ്ട്രൻ മേൽക്കൊമ്പുകൾ പൂത്ത പാരിജാതവൃക്ഷംപോലെ നിലത്തുവീണു. ഉടനെ വിദ്വാനായ സഞ്ജയൻ അവനെ താങ്ങി.' ഇപ്രകാരം ചെയ്യരുതായിരുന്നു. രാജാവു ചെയ്തത് കഷ്ടമായി!' എന്നു രാജാവിനെ സഞ്ജയൻ സാന്ത്വനം ചെയ്തു. കോപം വെടിഞ്ഞതിന്നു ശേഷം ആ മഹാശയൻ ശോകത്തോടെ 'അയ്യോ ഭീമാ!' എന്നു നിലവിളിച്ചു. കോപം പോയി ഭീമനെ ഹിംസിച്ചതിൽ ദുഃഖിക്കുകയാണു ധൃതരാഷ്ട്രനെന്നറിഞ്ഞപ്പോൾ പുരുഷോത്തമനായ കേശവൻ ഇങ്ങനെ പറഞ്ഞു: 'ദുഃഖിക്കേണ്ടതില്ല ധൃതരാഷ്ട്രാ! നീ കൊന്നത് ഭീമനെയല്ല. ഇരുമ്പുവിഗ്രഹമാണ് നീ വീഴ്ത്തിയത്. രാജാവേ! ഭവാൻ കോപാവിഷ്ടനാണെന്നറിഞ്ഞ് മൃത്യുദംഷ്ട്രയിലകപ്പെട്ട ഭീമനെ ഞാൻ മാറ്റി. ഹേ രാജശാർദ്ദൂലാ! നിന്നോടു തുല്യം ശക്തിയുള്ളവരാരും ഇല്ല. നിന്റെ കൈകൊണ്ടുള്ള പിടുത്തം ആർക്ക് വിടുവിക്കുവാൻ സാധിക്കും? അന്തകന്റെ പിടുത്തത്തിൽപ്പെട്ട ഒരുത്തന്ന് രക്ഷകിട്ടാത്തവിധം നിന്റെ കൈകൾക്കിടയിൽപ്പെട്ട ഒരുത്തനും പിന്നെ ജീവിക്കുകയില്ല. ഹേ കൗരവ്യാ, അതുകൊണ്ടു നിന്റെ മകൻ ഉണ്ടാക്കിയ ഇരുമ്പുഭീമനെ ഞാൻ നിന്റെ മുമ്പിൽ കൊണ്ടുവരുത്തിവെച്ചതാണ്. പുത്രശോകംകൊണ്ട് ഉൾത്താപംപൂണ്ട നിനക്ക് പ്രതികാരം ചെയ്യാനുള്ള പാപബുദ്ധിയുണ്ടായിരുന്നു. ഹേ രാജേന്ദ്രാ, നീ അതുകൊണ്ടാണ് ഭീമനെ കൊല്ലുവാൻ വിചാരിച്ചത്. രാജാവേ! അങ്ങയ്ക്ക് ഇതു ചേർന്നതല്ല. ഭീമനെ കൊല്ലുക എന്നതും അങ്ങേയ്ക്കു ഒട്ടും ചേർന്നതല്ല! നിന്റെ മരിച്ച മക്കൾ, ഇനി ജീവിക്കുകയില്ല. ഭവാന്റെ മക്കളെ കൊല്ലുന്നതിൽ ഭീമൻ ഒരു നിമിത്തം മാത്രമായിരുന്നു. അതുകൊണ്ട് ശമം ഇച്ഛിക്കുന്ന ഞങ്ങൾ ചെയ്യുന്നതൊക്കെ അങ്ങുന്നു സമ്മതിക്കുക. ശോകത്തിൽ മനസ്സുവെക്കരുത്."

**13. ധൃതരാഷ്ട്രകോപവിമോചനം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ പരിചാരകന്മാർ രാജാവിന്റെ മുമ്പിൽ ശുദ്ധികർമ്മം ചെയ്യുവാൻ എത്തി. ശുദ്ധികർമ്മം കഴിഞ്ഞതിന്നുശേഷം വീണ്ടും മധുസൂദനൻ അവനോടു പറഞ്ഞു:' രാജാവേ, ഭവാൻ വേദം പഠിച്ചവനല്ലേ? പല ശാസ്ത്രങ്ങൾ കേട്ടുപഠിച്ചവനുമാണല്ലൊ. പല പുരാണങ്ങളും, രാജധർമ്മവും ഗ്രഹിച്ചവനല്ലേ? ഇപ്രകാരം അറിവുള്ളവനും, വിശേഷജ്ഞാനമുള്ളവനും, ബലാബലവിചക്ഷണനനുമായ ഭവാൻ സ്വന്തം കുറ്റംകൊണ്ട് എന്തിനാണ് ഇങ്ങനെ കോപിക്കുന്നത്? ഹേ ഭാരതാ! ഞാൻ നിന്നോടു പറഞ്ഞു. ഭീഷ്മനും, ദ്രോണനും പറഞ്ഞു. വിദുരനും സഞ്ജയനും പറഞ്ഞു. ഭവാൻ അത് അനുസരിച്ചുവോ? ഞങ്ങൾ തടുത്തു. പാണ്ഡവരുടെ ബലവീര്യാധികൃത്തെ നീ കണ്ടിട്ടും പിന്മാറിയോ? സ്ഥിരപ്രജ്ഞനായ ഏതു നൃപൻ ദേശകാലങ്ങളെ കണ്ടു ദോഷങ്ങൾ മനസ്സിലാക്കി വേണ്ടത് യഥാകാലം ചെയ്യുന്നുവോ, അവൻ ശ്രേയസ്സു നേടും. ശ്രേയസ്സിനെച്ചൊല്ലി ഹിതാഹിതം കൈക്കൊള്ളാതെ അനയത്തിൽ നില്ക്കുന്നവൻ നിശ്ചയമായും ആപത്തിൽപ്പെട്ട് ദുഃഖിക്കും. കുറ്റം തന്നിലാണെന്നു രാജാവേ, ഭവാൻ ചിന്തിച്ചുകാണുക! രാജാവേ, ഭവാൻ വിധേയാത്മാവായി ദുര്യോധനന്റെ വശത്തിലായി. സ്വന്തം കുറ്റംകൊണ്ട് ആപത്തിൽപ്പെട്ട ഭവാൻ ഭീമനെ കൊല്ലാൻ നോക്കുന്നതെന്താണ്? സ്വന്തം കുറ്റത്തെ ചിന്തിച്ചു കോപം അടക്കുക! ഭവാന്റെ ക്ഷുദ്രനായ പുത്രൻ സ്പർദ്ധമൂലം പാഞ്ചാലിയെ സഭയിൽ കയറ്റി. പകവീട്ടാൻ ഉന്നുന്ന ഭീമനാൽ അവൻ കൊല്ലപ്പെട്ടു. സ്വന്തം അക്രമത്തേയും, ദുരാത്മാവായ മകന്റെ അക്രമത്തേയും ചിന്തിച്ചുനോക്കൂ. യാതൊരു കുറ്റവും കൂടാതെയല്ലേ നീ പാണ്ഡവരെ വെടിഞ്ഞത്?'

ഇപ്രകാരം സത്യമായ കാര്യങ്ങൾ കൃഷ്ണൻ പറഞ്ഞപ്പോൾ ധൃതരാഷ്ട്രൻ ദേവകീപുത്രനോടു പറഞ്ഞു: 'മാധവാ, നീ പറഞ്ഞത് ശരിയാണ്. ധർമ്മാത്മാവേ, പുത്രസ്നേഹം എന്നെ ധൈര്യത്തിൽനിന്ന് ഇളക്കി. കൃഷ്ണാ! നിന്റെ രക്ഷയാൽ ഭീമൻ എന്റെ കൈയിൽപ്പെട്ടില്ല. ഭാഗ്യംതന്നെ! ഇപ്പോൾ ആ കോപം ശമിക്കുകയും ജ്വരം മാറുകയും ചെയ്തിരിക്കുന്നു. ഞാൻ ഏകാഗ്രനായിരിക്കുന്നു. ഞാൻ മദ്ധ്യപാണ്ഡവവീരനായി അവനെ വീണ്ടും പുല്കുവാൻ ഇച്ഛിക്കുന്നു. മന്നവനായ സുയോധനൻ മരിച്ചപ്പോൾ, മക്കളൊക്കെ ചത്തൊടുങ്ങിയപ്പോൾ എന്റെ ധർമ്മവും പ്രീതിയും പാണ്ഡവരിൽ നില്ക്കുകയാണ്.' പിന്നീട് അവൻ ഭീമനേയും അർജ്ജുനനേയും, നകുലനേയും, സഹദേവനേയും ഗാഢമായി പുണർന്നു കരഞ്ഞ് ആ ശക്തന്മാർക്ക് ആശ്വാസം തോന്നിക്കുന്നവിധം ശുഭം പറഞ്ഞു."

**14. ഗാന്ധാരീസാന്ത്വനം** – വൈശമ്പായനൻ പറഞ്ഞു: "ധൃതരാഷ്ട്രന്റെ അനുവാദത്തോടുകൂടി പിന്നെ ആ കുരുപുംഗവരായ ഭ്രാതാക്കൾ എല്ലാവരും കേശവനോടുകൂടി ഗാന്ധാരീപാർശ്വത്തിലേക്കു നടന്നു.

മാന്യയായ ഗാന്ധാരി ഹതാരിയായ ധർമ്മരാജാവിനെ ശപിക്കുവാൻ മനസ്സിൽ ഉദ്ദേശിച്ചു. അവൾക്ക് പാണ്ഡവന്മാരിലുള്ള ദുഷ്ടഭാവത്തെ ദിവ്യചക്ഷുസ്സുകൊണ്ട് മുൻകൂട്ടിത്തന്നെ അറിഞ്ഞ് സത്യവതീപുത്രനായ വ്യാസമഹർഷി, മനോജവനായ

ആ ദിവ്യൻ, അവിടെ സുകൃതത്താൽ എത്തി. സർവ്വജീവമനോഭാവം അവളിൽ ഉണർത്തി. തന്റെ സ്നുഷയോട് ആ തപോനിധി പറഞ്ഞു: 'ഹേ ഗാന്ധാരീ! നീ കോപിച്ച് അക്രമമൊന്നും ചെയ്യരുത്. പാണ്ഡുപുത്രരിൽ നീ പൊറുക്കുക. നീ അടങ്ങുക. എന്റെ വാക്കു നീ കേൾക്കൂ! ജയാർത്ഥിയായ നിന്റെ പുത്രൻ പതിനെട്ടുദിവസംമുമ്പു നിന്നോടു പറഞ്ഞില്ലേ, "അമ്മേ! ശത്രുക്കളോട് ഏല്ക്കുവാൻപോകുന്ന എന്നെ അനുഗ്രഹിക്കൂ! അവൻ യഥാകാലം ജയം കാംക്ഷിച്ച് നിന്നോടു പറഞ്ഞപ്പോഴൊക്കെ നീ എന്താണു പറഞ്ഞത്? "ധർമ്മം എവിടെയുണ്ടോ, അവിടെ ജയമുണ്ട്!" എന്നല്ലേ? ഗാന്ധാരീ, നീ അന്നു പറഞ്ഞ വാക്കുകൾ പാഴായതായി ഞാൻ സ്മരിക്കുന്നില്ല. അപ്രകാരം സുശക്തമായ ധ്യാനത്തോടുകൂടിയവളാണ് നീ. ബഹളമായ പോരിൽ പ്രാണരക്ഷ വളരെ സംശയപ്പെട്ട നിലയിലാണ് പാണ്ഡവർ രാജ്യം നേടിയത്. ധർമ്മാധിക്യം അവരിലാണ്. മുമ്പ് ക്ഷമാശീലയായിരുന്ന നീ ഇപ്പോൾ എന്തുകൊണ്ട് ക്ഷമിക്കുന്നില്ല? ധർമ്മജ്ഞേ, നീ അധർമ്മം വിടൂ, "ധർമ്മമെവിടെ അവിടെ ജയമുണ്ടാകും." സ്വന്തം ധർമ്മം വിചാരിക്കുക! ആ വാക്കു ചിന്തിച്ചും ഹേ മനസ്വിനീ, കോപമടക്കുക! ഗാന്ധാരീ, സത്യവാദിനീ, ഇതൊക്കെ നീ അടക്കുക!' "

ഗാന്ധാരി പറഞ്ഞു: "ഞാൻ അസൂയപ്പെടുന്നില്ല ഭഗവാനേ! ഞാൻ ഇവരിൽ ക്ഷയവും ചിന്തിക്കുന്നില്ല. പുത്രശോകത്തിന്റെ ശക്തിയാൽ എന്റെ മനസ്സ് ഉഴലുകയാണ്. കുന്തിക്കെന്നപോലെത്തന്നെ എനിക്കും ഇവർ പാല്യരാണ്. ഇവർ എന്നാൽ എന്നവിധം ധൃതരാഷ്ട്രനാലും രക്ഷ്യരാണല്ലോ. ദുര്യോധനന്റെ കുറ്റംകൊണ്ടും, ശകുനിയുടെ തെറ്റുകൊണ്ടും, കർണ്ണന്റേയും ദുശ്ശാസനന്റേയും അനീതികൊണ്ടും, കുരുക്കളുടെ കുലം ക്ഷയിച്ചു. അർജ്ജുനൻ ഇതിൽ പിഴച്ചില്ല, ഭീമസേനനും പിഴച്ചില്ല, സഹദേവനും നകുലനും പിഴച്ചില്ല. യുധിഷ്ഠിരൻ ഒട്ടും പിഴച്ചില്ല. കൗരവ്യർ മാനമായി പരസ്പരം പൊരുതി, മറ്റുള്ളവരോടൊപ്പം മരിച്ചു. അതിലെനിക്കു പ്രിയക്കേടില്ല. എന്നാൽ ഭീമൻ, മാധവൻ കണ്ടുനില്ക്കെ, ദുര്യോധനനെ ഗദായുദ്ധത്തിന്നു വിളിച്ചു. ദുര്യോധനന്ന് തന്നെക്കാൾ അഭ്യാസം ഏറിയതായി ഭീമൻ കണ്ടു. പലമട്ടിൽ ചരിച്ചുകൊണ്ടിരിക്കെ അവൻ നാഭിക്കുകീഴെ അടിച്ചു. അത് എന്റെ കോപം വളർത്താതിരിക്കുമോ? മഹാന്മാരായ ധർമ്മജ്ഞന്മാർ നിശ്ചയിച്ച യുദ്ധധർമ്മത്തെ ശൂരന്മാർ, ജീവനിൽ കൊതിച്ചിട്ടാണെങ്കിലും ഉപേക്ഷിക്കാറുണ്ടോ?"

## 15.പൃഥാപുത്രദർശനം - ഗാന്ധാരിയോട് ഭീമന്റെ ക്ഷമായാചനം - കുന്തി പുത്രന്മാരെ കാണുന്നു -

വൈശമ്പായനൻ പറഞ്ഞു: "അവൾ പറഞ്ഞ വാക്കുകേട്ട് ഭീമൻ ഭയപ്പെട്ടവിധം ഗാന്ധാരിയോട് അനുനയത്തോടെ ഉത്തരം പറഞ്ഞു: 'അമ്മേ, അധർമ്മമോ ധർമ്മമോ എന്നു ചിന്തിക്കാതെ ഭയപ്പെട്ടവനായ ഞാൻ ചെയ്തുപോയി. ആത്മരക്ഷയ്ക്കുവേണ്ടി ജീവനിൽ കൊതിച്ചു ചെയ്തതാണ്. ഭവതി അതുകൊണ്ട് എന്നിൽ ക്ഷമിക്കണേ! ധർമ്മാനുസരണമല്ല ശക്തനായ ഭവതിയുടെ പുത്രനെ ഞാൻ വീഴ്ത്തിയത്. അവനെ കൊല്ലുവാൻ ആർക്കും കഴിയുകയില്ല. അതുകൊണ്ടു ഞാൻ വിഷമത്തിലായി. അധർമ്മത്താലാണ് അവൻ മുമ്പ് ധർമ്മജനെ ജയിച്ചത്. ചതിച്ചിട്ടാണ്! അതോർത്തപ്പോൾ എനിക്ക് വിഷമമുണ്ടായി. ഗദായുദ്ധത്തിൽ വീര്യവാനായ ഈ ഒരാൾ മാത്രമാണ് ബാക്കിയായത്. എന്നെക്കൊന്നാൽ ഈ നാടുമുഴുവൻ അവൻ നേടും. അതോർത്ത് ഞാൻ വിഷമത്തിലായി. തീണ്ടാരിയായി ഒറ്റവസ്ത്രം ഉടുത്തിരിക്കുന്ന പാഞ്ചാലപുത്രിയെ സഭയിൽ കയറ്റി പറഞ്ഞതൊക്കെ അമ്മയ്ക്ക് അറിവുള്ളതല്ലേ? ദുര്യോധനനെ ജയിക്കാതെ ആഴിചൂഴുന്ന ഈ ഊഴിയെ ഭുജിക്കുവാൻ ഞങ്ങൾക്കു സാധിക്കയില്ല. അതുകൊണ്ടു ഞാൻ അങ്ങനെ ചെയ്തുപോയി. ഞങ്ങൾക്ക് അപ്രകാരമുള്ള അപ്രിയം ഭവതിയുടെ പുത്രൻ പ്രവർത്തിച്ചു. ദ്രൗപദിക്ക് സദസ്സിൽവെച്ച് അവൻ തന്റെ ഇടത്തെ തുട കാട്ടിക്കൊടുത്തില്ലേ! അന്നേ ഞങ്ങൾക്ക് അവൻ വദ്ധ്യനാണ്. അമ്മേ! ഭവതിയുടെ ദുഷ്ടബുദ്ധിയായ പുത്രനെ അന്നു വധിക്കേണ്ടതായിരുന്നു. ധർമ്മരാജാവിന്റെ ആജ്ഞപ്രകാരം കരാറനുസരിച്ചു നിന്നതാണ്. ഭവതിയുടെ പുത്രൻ മഹാവൈരം ഊതിപ്പെരുക്കി ആളിക്കത്തിച്ചു. രാജ്ഞീ! കാട്ടിൽ ഞങ്ങളെ വളരെക്കാലം ക്ലേശിപ്പിച്ചു. അതുകൊണ്ടമ്മേ, ഞാനതു ചെയ്തതാണ്! ദുര്യോധനനെ യുദ്ധത്തിൽ കൊന്ന്, വൈരത്തിന്റെ മറുകര ഞങ്ങൾ കയറി. യുധിഷ്ഠിരൻ രാജ്യംനേടി. ഞങ്ങളുടെ കോപദുഃഖങ്ങളും അവസാനിച്ചു.'

ഗാന്ധാരി പറഞ്ഞു: "ഹേ ഭീമാ! ഉണ്ണീ! എന്റെ പുത്രനെ നീ പുകഴ്ത്തുകയാണ്. നീ വധിച്ചത് അവന്ന് വധമല്ല! നീ പറഞ്ഞ വിധമൊക്കെ അവൻ ചെയ്തത് ശരിയാണ്. പക്ഷേ, നകുലന്റെ അശ്വങ്ങളെ വൃഷസേനൻ കൊന്നപ്പോൾ യുദ്ധക്കളത്തിൽവെച്ച് ദുശ്ശാസനന്റെ രക്തം നീ കുടിച്ചില്ലേ? സത്തുക്കൾ ഗർഹിക്കുന്ന ഘോരമായ പ്രവൃത്തി നീ ചെയ്തില്ലേ? ദുർജ്ജനങ്ങൾക്ക് ചേർന്ന ക്രൂരകർമ്മമാണ് നീ ചെയ്തത്. അതു യുക്തമായില്ല. ചെയ്യരുതാത്തതായിരുന്നു വൃകോദരാ!"

ഭീമൻ പറഞ്ഞു: "അന്യന്റെ ചോര കുടിക്കാൻ പാടില്ല, തന്റെ ഒട്ടുംതന്നെ പാടില്ലാത്തതാണ്. ഭ്രാതാവ് ആത്മതുല്യനാണ്. അപ്പോൾപ്പിന്നെ പറയേണ്ടതില്ലല്ലോ. താനും സഹോദരനും തമ്മിൽ ലേശവും ഭേദമില്ല. അമ്മേ, അവന്റെ രക്തം ചുണ്ടും പല്ലും വിട്ട് ഇറങ്ങിയില്ല. അമ്മേ! ദുഃഖിക്കരുത്. യമന്ന് അതറിയാം. എന്റെ കൈ ചോരപുരണ്ടു. നകുലന്റെ അശ്വങ്ങളെ വൃഷസേനൻ കൊന്നതു കണ്ട് പ്രഹൃഷ്ടരായ സോദരന്മാരെ ഞാൻ ഭയപ്പെടുത്തി. ചൂതിൽ ദ്രൗപദിയുടെ മുടി ചുറ്റിപ്പിടിച്ചപ്പോൾ ചൊടിച്ച് ഞാൻ പറഞ്ഞ വാക്ക് എന്റെ ഉള്ളിലുണ്ടായിരുന്നു. അതു പാലിച്ചില്ലെങ്കിൽ വളരെവർഷങ്ങൾ ഞാൻ ക്ഷത്രധർമ്മഭ്രഷ്ടനായിത്തീരുമായിരുന്നു. അതുകൊണ്ട് ഞാൻ അങ്ങനെചെയ്തു. അമ്മേ, ഗാന്ധാരീ, ഭവതി എന്നെ ദോഷത്താൽ പരിശങ്കിക്കരുതേ! അന്ന് പുത്രരെ അടക്കാതെ ഇന്ന് എന്തിന്നു ഞങ്ങളിൽ ദോഷം ശങ്കിക്കുന്നു?"

ഗാന്ധാരി പറഞ്ഞു: "വൃദ്ധന്റെ നൂറുപുത്രന്മാരെക്കൊന്ന നീ അപരാജിതനാണ്. എന്നാൽ അവരിൽ കുറ്റംകുറഞ്ഞ ഒരുത്തനെ ശേഷിപ്പിക്കാഞ്ഞത് എന്തേ? രാജ്യംപോയ വൃദ്ധരായ ഞങ്ങൾക്ക് ഒരു ഊന്നുവടിയായി ഒരു സന്തതിയെ ഈ അന്ധദ്വയത്തിന്ന് എന്തേ വിട്ടുതരാഞ്ഞത്? ഒന്നിനെയെങ്കിലും ഞങ്ങൾക്കായി നീ ബാക്കിവെച്ചെങ്കിൽ ഇന്ന് നിന്നോട്, മക്കളെക്കൊന്ന നിന്നോട്, ദുഃഖം കൊള്ളുമായിരുന്നില്ല. മോനേ! നീ അങ്ങനെ ഒരു ധർമ്മം ഈ ഞങ്ങൾക്കു ചെയ്തില്ലല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഗാന്ധാരി 'ധർമ്മപുത്രനെവിടെ?' എന്നു ചോദിച്ചു. അവൾ കോപംകൊണ്ടു വിറച്ചിരുന്നു. പുത്രപൗത്രവധത്താൽ ആർത്തയായിരുന്നു. അവളുടെ അടുത്ത് ധർമ്മപുത്രൻ വിറച്ച് തൊഴുതുനിന്ന്, മൃദുവായി മധുരമായ വാക്കുകൾ പറഞ്ഞു: 'ദേവീ, ഭവതിയുടെ പുത്രന്മാരെ കൊന്ന നൃശംസനായ യുധിഷ്ഠിരൻ അതാ മുന്നിൽ നില്ക്കുന്നു! ശാപത്തിന്നു യോഗ്യനാണു ഞാൻ. ലോകം മുടിക്കുവാൻ തീർന്ന മഹാപാപിയാണു ഞാൻ. എന്നെ ഭവതി ശപിക്കൂ! എനിക്കു ജീവനും വേണ്ട, രാജ്യവും വേണ്ട, ധനവും വേണ്ട! സുഹൃത്തുക്കളെ കൊന്ന സുഹൃദ്ദ്രോഹിയും, ജളനുമാണ് ഞാൻ!' എന്നു പറഞ്ഞു ഭീതനായി അടുത്തുവന്ന അവനോട് ഒന്നും പറയാതെ നിന്ന് ഗാന്ധാരി നെടുവീർപ്പിട്ടു. വീണ്ടും വീണ്ടും നെടുവീർപ്പിട്ടു. കുനിഞ്ഞ് യുധിഷ്ഠിരൻ ഗാന്ധാരിയുടെ കാലടികളിൽ വീഴുവാൻ മുതിരുമ്പോൾ ദീർഘദർശിനിയും, ധർമ്മജ്ഞയുമായ ഗാന്ധാരി യുധിഷ്ഠിരന്റെ വിരൽത്തുമ്പുകൾ പട്ടുവസ്ത്രത്തിന്നിടയിലൂടെ കണ്ടു. ഗാന്ധാരിയുടെ നോട്ടത്താൽ യുധിഷ്ഠിരന്റെ ആ നഖങ്ങൾ വെന്തുപോയിരിക്കുന്നു. നല്ല നഖങ്ങൾ ഉണ്ടായിരുന്ന രാജാവ് കുനഖിയായിരിക്കുന്നു. അതുകണ്ട് അർജ്ജുനൻ വാസുദേവന്റെ പിൻപുറത്തേക്കു മാറി.

പിന്നീട്, തന്റെ മുമ്പിൽ വന്ന പാണ്ഡവന്മാരെ ഗാന്ധാരി കോപംവിട്ട്, അമ്മ എന്നപോലെ ആശ്വസിപ്പിച്ചു. ഗാന്ധാരി പറ

ഞതനുസരിച്ച് അവർ പിന്നെ ഒന്നിച്ചു കുന്തിയെ ചെന്നു കണ്ടു. വളരെക്കാലം പുത്രരെ കാണാതിരുന്ന അവൾ, പുത്രരെ കാണുവാൻ കൊതിച്ചിരുന്ന അവൾ, വസ്ത്രംകൊണ്ടു മുഖം മറച്ച് കണ്ണുനീരൊഴുക്കി. ഇതു കണ്ട് പുത്രന്മാരും കണ്ണുനീർ വർഷിച്ചു. പല ശസ്ത്രക്ഷതന്മാരായ അവരെ അവൾ കണ്ടു. അവൾ മക്കളെ വെവ്വേറെ വീണ്ടും വീണ്ടും തലോടി. മക്കൾ മരിച്ച കൃഷ്ണയെ കണ്ട് അവൾ അനുശോചിച്ചു. നിലത്തു വീണു കരയുന്ന കൃഷ്ണയെ അവൾ കണ്ടു. ദ്രൗപദി വിലപിച്ചു: 'ആര്യേ! നിന്റെ പൗത്രന്മാർ അഭിമന്യുവിനോടുകൂടി എവിടെപ്പോയി? ചിരകാലമായി വേർപെട്ടിരിക്കുന്ന 'അച്ഛമ്മ' യെ അവർ കൈകൂപ്പുന്നില്ലല്ലോ? മക്കളേ, നിങ്ങൾ എവിടെപ്പോയി? നിങ്ങളുടെ അച്ഛമ്മ ഇതാ നിങ്ങളെ കാണുവാൻ വന്നു നില്ക്കുന്നു! നിങ്ങൾ എവിടെ? അഭിമന്യുവിനോടൊപ്പം നിങ്ങളും പോയോ? മക്കളില്ലാത്ത എനിക്ക് രാജ്യംകൊണ്ട് എന്തുകാര്യം?' അവളുടെ വിലാപം കേട്ടു തേങ്ങിക്കരഞ്ഞ് കുന്തി അവളെ ആശ്വസിപ്പിച്ചു. അവൾ ആ പൃഥുലാക്ഷിയെ എഴുന്നേല്പിച്ചു. അപ്രകാരം കരയുന്ന മക്കളോടുകൂടി കുന്തി ഗാന്ധാരിയുടെ മുമ്പിൽ ചെന്നു. ഗാന്ധാരിയും കൂടി വന്ന്, ദുഃഖിച്ചു വിലപിക്കുന്ന ദ്രൗപദിയുടെ അരികിലിരുന്നു സമാശ്വസിപ്പിച്ചു: 'മകളേ ദ്രൗപദീ, കരയാതിരിക്കൂ. നീ എന്നെ ഒന്നു നോക്കൂ! നൂറു മക്കളും മരിച്ചു ദുഃഖിക്കുന്ന എന്നെ നീ കാണുന്നുണ്ടോ? ഈ ലോകനാശം അലംഘനീയമായ കാലത്തിന്റെ പ്രേരണയാൽ വന്നതാണ്; തീർച്ചയാണ്. വരാനുള്ളതു വന്നു! വിദുരൻ പറഞ്ഞ ആ മൊഴി ഇപ്പോൾ ഓർത്തു! ഓർക്കുമ്പോൾ രോമാഞ്ചമുണ്ടാകുന്നു. കൃഷ്ണന്റെ ദൗത്യത്തെ ധിക്കരിച്ച അന്ന് ആ ധീമാൻ പറഞ്ഞില്ലേ? അതെല്ലാം വന്നുകൂടി. തടുക്കാനാവാത്ത കാര്യത്തിൽ, വിശേഷിച്ചും കഴിഞ്ഞതിൽ ശോചിക്കരുത്. പോരിൽ മരിച്ച അവർ ഒരിക്കലും ശോച്യരല്ല. നിന്റെ മട്ടിലായ എന്നെ ആശ്വസിപ്പിക്കുവാനാരുണ്ട്? മകളേ, എന്റെ കുറ്റത്താൽതന്നെയാണ് ശ്രേഷ്ഠമായ ഈ കുലം മുഴുവൻ മുടിഞ്ഞുപോയത്!"

## സ്ത്രീവിലാപപർവ്വം

**16. ആയോധനദർശനം – സ്ത്രീകളുടെ യുദ്ധഭൂമി ദർശനം –** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ഗാന്ധാരി കുരുക്കളുടെ യുദ്ധക്കളം ദൂരെനിന്നു ദിവ്യദൃഷ്ടികൊണ്ടു നോക്കിക്കണ്ടു. ഉഗ്രതപസ്വിനിയും പതിവ്രതയും മഹാഭാഗയും സഹധർമ്മചാരിണിയും സത്യവാദിനിയുമായ ഗാന്ധാരി പുണ്യകർമ്മാവായ കൃഷ്ണദ്വൈപായനന്റെ അനുഗ്രഹത്താൽ ദിവ്യജ്ഞാനബലമുള്ളവളായി അവിടെ നിന്നുതന്നെ പോർക്കളം ദർശിച്ചു. അതുകണ്ട് ദിവ്യജ്ഞാനബലംപൂണ്ട അവൾ വിലപിച്ചു. അരികെനിന്നു കാണുംപോലെ ബുദ്ധിമതിയായ അവൾ വീരന്മാരുടെ പോർക്കളം കണ്ട് അത്ഭുതപ്പെട്ട്, രോമാഞ്ചംകൊണ്ടു വിറച്ചു!

അസ്ഥികേശങ്ങൾ ചിതറി ചോരചാടി നനഞ്ഞ് അനേകായിരം ദേഹങ്ങൾ അവിടെ ചുറ്റും ചിന്നിക്കിടക്കുന്നു. ഗജങ്ങളുടേയും അശ്വങ്ങളുടേയും യോദ്ധാക്കളുടേയും ചോരയിൽ മുഴുകി തലയറ്റ ഉടലുകൾ, ഉടലറ്റ തലകൾ എന്നിവ ചിന്നിക്കിടക്കുന്നു. ഗജങ്ങളുടേയും അശ്വങ്ങളുടേയും പുരുഷരുടേയും സ്ത്രീകളുടേയും ആർത്തസ്വരത്തോടൊപ്പം കുറുക്കൻ, കൊക്ക്, കാട്ടുകാക്ക, കങ്കം, കഴു ഇവയുടെ ശബ്ദവും ചേർന്നു ഭയങ്കരമായ ഇരമ്പം മുഴങ്ങുന്നു. കുറുക്കൻ, ചെന്നായ, കഴുകൻ എന്നിവയുടേയും നിനദം പൊങ്ങുന്നു.

പിന്നെ വ്യാസന്റെ അനുവാദത്തോടെ ധൃതരാഷ്ട്രരാജാവും, യുധിഷ്ഠിരൻ തുടങ്ങിയ പാണ്ഡവന്മാരും, കൃഷ്ണനേയും ധൃതരാഷ്ട്രനേയും മുന്നിൽ നടത്തി കുരുസ്ത്രീകളോടുംകൂടി പോർക്കളത്തിലേക്കു യാത്രയായി. ഭർത്താക്കന്മാർ മരിച്ചുപോയ ആ സ്ത്രീകൾ കുരുക്ഷേത്രത്തിലെത്തി. മരിച്ചുകിടക്കുന്ന ഭർത്താക്കന്മാരേയും പുത്രന്മാരേയും ഭ്രാതാക്കളേയും പിതാക്കളേയും കണ്ടു. മാംസം തിന്നുന്ന കഴുകൻ, കാക്ക, കുറുക്കന്മാർ, ചെന്നായ്ക്കൾ എന്നിവ കൊത്തിയും കടിച്ചും ചീന്തിയും തിന്നുകയും, നാനാഭൂതങ്ങളും പിശാചുക്കളും നിശാചരന്മാരും ആർത്തു തിമിർത്ത് കൂത്താടുകയും, സംഹാരനൃത്തംചെയ്യുന്ന രുദ്രന്റെ ക്രീഡാരംഗംപോലുള്ള വധസ്ഥലം കണ്ട് നാരിമാർ നെഞ്ചിലടിച്ച് ആർത്ത് മഹാർഹമായ തേരുകളിൽനിന്നു താഴെ വീണു. മുമ്പെങ്ങും കാണാത്ത ഈ ഘോരമായ കാഴ്ച കണ്ട് ഭാരതസ്ത്രീകൾ ദേഹംതമ്മിലിടറി മറിഞ്ഞു. മറ്റു ചിലർ നിലത്തു വീണു. ചിലർ തളർന്നു, ചിലർ ബോധരഹിതരായി, ചിലർ നിശ്ചേതനകളായി. പാഞ്ചാലകൗരവസ്ത്രീകളുടെ കഥ ഏറ്റവും ദയനീയമായി. ദുഃഖംകൊണ്ട് ഉള്ളുകെട്ട് ആർത്താരവത്തോടെ കൃഷ്ണനെ വിളിച്ച് ധർമ്മജ്ഞയായ ഗാന്ധാരി നിലവിളിച്ചു പറഞ്ഞു: 'കൃഷ്ണാ! ഭർത്താക്കന്മാർ മരിച്ച എന്റെ സ്നുഷകളെ നീ കാണുന്നില്ലേ, മാധവാ! അവർ മുടിചിന്നി കുരരികൾപോലെ ആർക്കുന്നു. അവർ ഒത്തുചേർന്ന് ആ ഭരതശ്രേഷ്ഠന്മാരെ സ്മരിച്ച് ഒന്നിച്ച് പുത്രന്മാരുടേയും പതികളുടേയും ഭ്രാതാക്കന്മാരുടേയും പിതാക്കളുടേയും അടുത്തു ചെന്നു കേഴുന്നതു കാണുന്നില്ലേ? ഇതാ അങ്ങോട്ടു നോക്കൂ! മക്കൾ ചത്ത അമ്മമാർ, വീരർ മരിച്ച വീരപത്നിമാർ, അവിടവിടെ ചേർന്നുനിന്നു വിലപിച്ച് ആർക്കുന്നു. ദ്രോണദ്രുപദമദ്രേശന്മാരും ഭീഷ്മകർണ്ണസൗഭദ്രന്മാരും അന്ത്യവിശ്രമം കൊള്ളുന്നു. നീ ഇത് കാണുന്നുണ്ടോ? വമ്പന്മാരുടെ പൊൻചട്ടകളും ദിവ്യരത്നങ്ങളും അംഗദങ്ങളും ഹസ്തകേയൂരങ്ങളും മാലകളും ചിന്നിക്കിടക്കുന്നു. വീരന്മാർ വിട്ട വേൽകളും വെണ്മഴുകളും ഖൾഗങ്ങളും പലതരം തീക്ഷ്ണബാണങ്ങളും വില്ലുകളും ചിതറിക്കിടക്കുന്നു. ചിലേടത്ത് പല ക്രവ്യാദവർഗ്ഗങ്ങളും കൂട്ടംകൂടി നില്ക്കുന്നു, കളിക്കുന്നു, കൂത്താടുന്നു. ഹേ വീരാ! നീ പോർക്കളം കാണുന്നില്ലേ? ഹേ ജനാർദ്ദനാ! ഈ കാഴ്ച കണ്ട് ശോകംകൊണ്ടു ഞാൻ വേവുന്നു! പാഞ്ചാലകൗരവരുടെ നാശം കണ്ട് പഞ്ചഭൂതങ്ങളുടെ വധംപോലെ ഞാൻ ചിന്തിക്കുന്നു. രക്തംപുരണ്ട അവരുടെ ദേഹത്തിൽ സുവർണ്ണ ഗൃദ്ധ്രങ്ങൾ ഇഴയ്ക്കുന്നു. അസംഖ്യം കഴുകന്മാർ മുടിക്കെട്ടിൽ നഖമൂന്നി മാംസം കൊത്തിവിഴുങ്ങുന്നു. ജയദ്രഥന്റെയും കർണ്ണന്റെയും ഭീഷ്മന്റെയും ദ്രോണന്റെയും അഭിമന്യുവിന്റെയും ഒക്കെ നാശത്തെക്കുറിച്ച് ആരു ചിന്തിക്കുന്നു! അവദ്ധ്യരായ ഇവരെയൊക്കെ കൊന്നതായി ഞാൻ കണ്ടു. മധുസൂദനാ! കഴുക്കളും, കങ്കങ്ങളും, കുറുക്കന്മാരും, കുറുനരികളുമല്ലേ ഇപ്പോൾ അവരെ പിടികൂടുന്നത്? അമർഷത്തിന്നു കീഴ്പെട്ട ദുര്യോധനവശസ്ഥരായ നരവ്യാഘ്രർ കെട്ടുപോയ അഗ്നിപോലെ ദയനീയരായി, ശാന്തമായി കിടക്കുന്നു. ഇവരൊക്കെ മൃദുവായ മെത്തയിൽ ശയിക്കേണ്ടവരല്ലേ? വിപത്തിലെത്തിവീണ ഇവർ തുറന്ന നിലത്ത് വെറുംമണ്ണിലല്ലേ കിടക്കുന്നത്!

എന്നും പ്രഭാതത്തിൽ വന്ദികളുടെ പ്രശംസാഗാനം കേൾക്കാറുള്ള ഇവർ ഇപ്പോൾ ശിവകളുടെ (പെൺകുറുക്കൻ) അശിവമായ ഘോരാരാവം കേൾക്കുകയാവാം. അകിലും ചന്ദനവും പൂശി പണ്ട് മൃദുലമായ മെത്തയിൽ ശയിച്ചിരുന്ന പുകഴ്ന്ന വീരാഗ്രണികൾ പൊടിമണ്ണിൽ കിടക്കുന്നു. അവരുടെ മണിഭൂഷണങ്ങൾ കുറുക്കൻ, കഴു, കാക്ക എന്നീ അശിവോഗ്രജീവികൾ ചിന്നിച്ചിതറുന്നു. അവ വീണ്ടും ശബ്ദിക്കുന്നു. തീക്ഷ്ണമായ ബാണങ്ങൾ, ഊട്ടിത്തേച്ച വാളുകൾ, ഗദകൾ എന്നിവയുമായി ക്കിടക്കുന്ന യുദ്ധാഭിമാനികളായ വീരന്മാർ, ജീവിക്കുന്നവരെപ്പോലെ കൈയിലേന്തിക്കാണുന്നു!

കൃഷ്ണാ, രൂപവർണ്ണം ചേർന്ന ചിലർ ക്രവ്യാദങ്ങളാൽ ചുറ്റപ്പെട്ട് രക്തത്തിൽ കാളകളെപ്പോലെ കിടക്കുന്നു. പ്രിയപ്പെട്ട ഭാര്യമാരെ പുല്കി മുഖം ചായ്ച്ചു കിടക്കുന്നതുപോലെ ഗദകളെ കെട്ടിപ്പിടിച്ച് മഹാബാഹുക്കളായ ശൂരന്മാർ കിടക്കുന്നു. ചട്ടയിട്ട് വിമലായുധങ്ങൾ ധരിച്ച് ശൂരതയാർന്ന മുഖത്തോടെ കിടക്കുന്നതു കണ്ട് അവർ ജീവിക്കുന്നുണ്ടെന്നു ധരിച്ച് മാംസഭോജികളൊന്നും ഭയപ്പെട്ട് അടുക്കുന്നില്ല. ജനാർദ്ദനാ! ക്രവ്യാദങ്ങൾ ഇഴയ്ക്കുന്ന വമ്പന്മാരായ മറ്റുപേരുടെ വിചിത്രമായ പൊന്മാലകൾ ചുറ്റും ചിന്നിക്കിടക്കുന്നു. ഭയങ്കരന്മാരായ കുറുക്കന്മാർ മരിച്ച മഹാന്മാ

രുടെ കഴുത്തിലെ ഹാരങ്ങൾ കടിച്ച് ഉതിർക്കുന്നു. വന്ദ്യജനങ്ങളുടെ സ്തുതിഗീതം കേട്ട് ഉണരുന്ന വീരന്മാരുടെ പ്രിയപ്പെട്ട ഭാര്യമാർ ഇതാ മുറവിളികൂട്ടുന്നു. കൃപണം! ദാരുണം! ഹേ വൃഷ്ണിശാർദ്ദൂലാ! എത്രയോ അസംഖ്യം ശോകാർത്തമാരായ നാരികൾ! ചെന്താമരനിരപോലെ ഭംഗിയിൽ നിരന്നുവിളങ്ങുന്ന, വാടിത്തളർന്ന, ഈ നാരികളുടെ മുഖങ്ങൾ നോക്കൂ. ആദിത്യന്റെ നിറമായും സ്വർണ്ണത്തിന്റെ നിറമായും ശോഭിക്കുന്ന ആ കുരുസ്ത്രീകളുടെ മുഖങ്ങൾ രോഷംകൊണ്ടും രോദനംകൊണ്ടും രക്താഭമായിരിക്കുന്നു. ഇവർ തമ്മിൽ എന്താണ് പറയുന്നതെന്ന് ആർത്താലാപംകൊണ്ട് അറിയുന്നില്ല.

ഇവർ നെടുവീർപ്പിട്ട് നിലവിളിച്ചു വീണ്ടും ദുഃഖംകൊണ്ട് ഇളകി ജീവൻ വെടിയുന്നു. മൃതദേഹം കണ്ടു പലരും ആർക്കുന്നു. വിലപിക്കുന്നു. മൃദുപാണികളായ നാരിമാർ കൈകൊണ്ടു തലയ്ക്കടിക്കുന്നു. വീണുകൂടിക്കിടക്കുന്ന തല, ദേഹം കൈകൾ ഇവ കൂട്ടിമുട്ടി മന്നിടം ചിന്നി ശോഭിക്കുന്നു. തലയില്ലാത്ത ഉടലുകളും ഉടലില്ലാത്ത തലകളും കണ്ട്, ഘോരമായി ഹൃദയത്തിൽ അടക്കുവാൻ വയ്യാത്ത ഖേദം കൊണ്ട് ബോധം കെട്ടു വീഴുന്നു. വീണുകിടക്കുന്ന തലയെടുത്തു ദേഹത്തോടു ചേർത്തുവെച്ചു നോക്കി മനസ്സുകെട്ട് ഇത് ഇവന്റെയല്ല എന്നു പറഞ്ഞു വേറെ അമ്പേറ്റ് മുറിഞ്ഞുതെറിച്ചു കിടക്കുന്ന ദേഹവും കൈകളും കാലുകളുമെടുത്തു ചേർത്തുവെച്ചു നോക്കി ഇണ്ടലോടെ വീണ്ടും വീണ്ടും ചില നാരിമാർ ബോധംകെട്ടു വീഴുന്നു. മൃഗപക്ഷികൾ അടർത്തിത്തിന്ന മൂർദ്ധാക്കളോടുകൂടിയ ഭർത്താക്കന്മാരെ ചില നാരികൾ തിരിച്ചറിയുന്നില്ല. മധുസൂദനാ! ചിലർ തലയ്ക്കു കൈകൊണ്ടു തല്ലുന്നു. ശത്രുക്കൾ കൊന്നുവീഴ്ത്തിയ പിതൃഭ്രാതൃപുത്രപതികളെക്കണ്ട് ചിലർ തങ്ങളുടെ ദേഹത്തിൽ അടിക്കുന്നു. വാൾ പിടിച്ച് അറ്റുകിടക്കുന്ന കൈകളാലും കുണ്ഡലമണിഞ്ഞ ശിരസ്സുകളാലും മാംസച്ചോര കുഴഞ്ഞുമറിഞ്ഞ് നിറഞ്ഞു കാണുന്ന ഭൂമിയിൽ സഞ്ചരിക്കുവാൻ വയ്യാത്തവിധം അവർ വിഷമിക്കുന്നു. മുമ്പ് ദുഃഖിക്കാതിരുന്ന മാന്യകളായ നാരികൾ ദുഃഖിച്ച്, പിതൃഭ്രാതൃസുതന്മാരാൽ ചിതറപ്പെട്ട ഭൂമിയിൽ പാഞ്ഞുകയറുന്നു.

മാധവാ! പൈക്കിടാങ്ങളുടെ കൂട്ടംപോലെ സുകേശിനികളായ ധൃതരാഷ്ട്രസ്നുഷകളെ നീ കാണുക! എനിക്ക് ഇതിൽപ്പരമായ ദുഃഖം എന്താണ്? കേശവാ, നിനക്ക് എന്തു തോന്നുന്നു? കുനിഞ്ഞും, പൊങ്ങിയും, അവർ കാണിക്കുന്ന ദുഃഖചേഷ്ടിതങ്ങൾ നോക്കൂ. കഴിഞ്ഞ ജന്മങ്ങളിൽ ഞാൻ നിശ്ചയമായും മഹാപാപങ്ങൾ ചെയ്തിരിക്കണം. പുത്രപൗത്രന്മാരും ഭ്രാതൃഗണങ്ങളും മരിച്ചു ചിതറിക്കിടക്കുന്നതല്ലേ കേശവാ, ഞാൻ കാണുന്നത്!' എന്ന് ആർത്തയായി കേഴുന്ന അവൾ വധിക്കപ്പെട്ടുകിടക്കുന്ന പുത്രനെ കണ്ടു."

**17. ഗാന്ധാരീവാക്യം – ദുര്യോധനദർശനം** – വൈശമ്പായനൻ പറഞ്ഞു: "ഗാന്ധാരി ദുര്യോധനനെ കണ്ട ഉടനെ കാട്ടിൽ വെട്ടിവീഴ്ത്തിയ വാഴപോലെ ബോധംകെട്ടു ഭൂമിയിൽ വീണു. അവൾ പിന്നെ ബോധംവീണപ്പോൾ ദുര്യോധനനെ വിളിച്ച് ആർത്തു കേണു. ചോരയിൽ മുഴുകിക്കിടക്കുന്ന അവനെ നോക്കിയും, കെട്ടിപ്പിടിച്ചും അവൾ ഹൃദയംനൊന്ത് വിലപിച്ചു: 'അയ്യോ! അയ്യോ! മകനേ!' എന്നു വിളിച്ച് ഹാരനിഷ്കാലംകൃതമായ മാറിടം ശോകസന്തപ്തമായ കണ്ണുനീരിൽ മുഴുകി അടുത്തുനില്ക്കുന്ന ഹൃഷികേശനോട് അത്യാകുലയായി പറഞ്ഞു: 'ബന്ധുജനങ്ങളേ, രക്തസംബന്ധികളേ, എല്ലാം ഹനിക്കുവാൻ പോകുന്ന പോര് അടുത്തപ്പോൾ കൃഷ്ണാ, എന്നോട് ഈ പുത്രൻ പറഞ്ഞു: "അമ്മേ, ഈ ജ്ഞാതിയുദ്ധത്തിൽ അമ്മ എനിക്കു വിജയം ആശംസിക്കണം." ഇതുകേട്ട് അവന്ന് വരാനിരിക്കുന്ന ദുഃഖത്തെപ്പറ്റി ചിന്തിച്ചറിഞ്ഞുംകൊണ്ട് ഹേ പുരുഷവ്യാഘ്രാ! ഞാൻ പറഞ്ഞു:' ധർമ്മം എവിടെയുണ്ടോ അവിടെ ജയം ഉണ്ടാകും. മകനേ, ധീരയോദ്ധാവായ നീ മോഹങ്ങൾക്കു വശംവദനാകാതിരിക്കുകയാണെങ്കിൽ ദേവന്മാരെപ്പോലെ ശസ്ത്രജിതന്മാർക്കു ലഭിക്കുന്ന എല്ലാ ലോകവും നീ നേടും, തീർച്ചയാണ്,' എന്നു ഞാൻ ഈ കിടക്കുന്ന എന്റെ മകനോട് അന്നു പറഞ്ഞു. അവൻ അതു കേട്ടില്ല. കഷ്ടം! ബന്ധുക്കളൊക്കെ മരിച്ച്, നിരാലംഭനായ ധൃതരാഷ്ട്രനെ ഓർത്ത് ഞാൻ ദുഃഖിക്കുന്നു. പാവം! ധൃതരാഷ്ട്രൻ!

അമർഷിയും, യോധപ്രവരനും, കൃതാസ്ത്രനും, യുദ്ധദുർമ്മദനുമായ എന്റെ ഉണ്ണി വീരശയ്യയിൽ കിടക്കുന്നു! മാധവാ, നീ കാണുന്നില്ലേ?

ഇവൻ മൂർദ്ധാഭിഷിക്തർക്കും മുമ്പനായ പരന്തപനാണ്. അവനല്ലേ ഈ പൊടിമണ്ണിൽ കിടക്കുന്നത്! തീർച്ചയായും ദുര്യോധനൻ വീരൻതന്നെ! ദുസ്സാദ്ധ്യമായ ഗതി അവൻ നേടി. വീരശയ്യയിൽ ധീരമായി പോരാടിയിട്ടാണല്ലോ വീണത്! പണ്ട് ഇവനെ വാരനാരികൾ രമിപ്പിച്ചു. ഇപ്പോൾ വീരശയ്യയിൽ ഇവനെ രമിപ്പിക്കുന്നത് ആരാണ്? ശിവാകുലമാണ് (പെൺകുറുക്കന്മാരാണ്). ഇവനെ പണ്ടു സേവിച്ച് മനീഷികൾ രമിപ്പിച്ചു. ഇപ്പോൾ ചത്തു താഴെ വീണുകിടക്കുന്ന ഇവനെ കഴുക്കളല്ലേ ഉപാസിക്കുന്നത്! ഇവനെ പണ്ടു സുന്ദരിമാരായ നാരിമാർ വ്യജനംകൊണ്ടു വീശി സേവിച്ചു. ഇപ്പോൾ ഇവനെ പക്ഷികൾ പക്ഷവ്യജനംകൊണ്ടല്ലേ സേവിക്കുന്നത്! മഹാബാഹുവും, സത്യവിക്രമനും, ബലവാനുമായ ഇവൻ ഭീമന്റെ ഗദാഘാതമേറ്റ്, സിംഹം അടിച്ചുകൊന്ന ആനയെപ്പോലെ രക്തത്തിൽ മുഴുകി, ഗദയെ പുൽകിക്കിടക്കുന്ന കിടപ്പുനോക്കൂ. മാധവാ! പോരിന്നുമുമ്പിൽ പതിനൊന്നക്ഷൗഹിണിസൈന്യത്തെ വരുത്തിയ മഹാബാഹു നയവൈകല്യംമൂലം മരിച്ചു കിടക്കുന്നു! മഹേഷ്വാസനും, മഹാബലനുമായ ദുര്യോധനൻ സിംഹം വീഴ്ത്തിയ ശാർദ്ദൂലത്തെപ്പോലെയല്ലേ ഭീമനാൽ വധിക്കപ്പെട്ട് വീണുകിടക്കുന്നത്?

വിദുരനേയും, ശോഭകെട്ടവനായ അച്ഛനേയും നിരസിച്ച ബാലൻ വൃദ്ധന്മാരെ അനുസരിക്കാതെ മൃത്യുവിന്റെ അധീനത്തിലായി. പതിമ്മൂന്നു സംവത്സരം ശത്രുബാധകൂടാതെ ഭൂമി മുഴുവൻ അധീനത്തിൽവെച്ച മഹാരാജാവ്, എന്റെ പുത്രൻ, ഇതാ മണ്ണിൽ ചത്തു വീണുകിടക്കുന്നു.

കൃഷ്ണാ! ദുര്യോധനൻ ഭരിച്ചിരുന്ന ഭൂമി എപ്രകാരമായിരുന്നു എന്ന് നോക്കുക. പശുക്കളാലും, അശ്വങ്ങളാലും, ആനകളാലും സമൃദ്ധമായ ഭൂമി! അതും ചിരമല്ല! അതെല്ലാം ഇനി അന്യൻ ഭരിക്കുന്നതായിത്തീർന്നു. വിത്തസമൃദ്ധിയില്ലാതെ ഇനി ഞാൻ ജീവിച്ചിട്ടെന്തുഫലം? പുത്രമരണംമൂലം എനിക്ക് വന്നുകൂടിയ കഷ്ടപ്പാട് നീ കാണുന്നുണ്ടോ? പോരിൽ മരിച്ച ശൂരന്മാരായ ഭർത്താക്കന്മാരെ അവരുടെ സ്ത്രീകൾ ഉപാസിക്കുകയാണ്. ദുര്യോധനന്റെ അങ്കത്തെ ആശ്രയിച്ചിരുന്ന പൊൻവേദിക്കൊത്ത ആ മനസ്വിനി, ലക്ഷ്മണന്റെ അമ്മ, മുടി ചിന്നി, വിലപിക്കുന്നതു നോക്കൂ! ഈ ധീരൻ മുമ്പ് ജീവിച്ചിരിക്കുമ്പോൾ സുഭുജനായ ദുര്യോധനന്റെ ഭുജം ആശ്രയിച്ച് ജീവിച്ചിരുന്ന അന്ന്, അവളുടെ നില എന്തായിരുന്നു! ഇതുകണ്ട്, മക്കളും പൗത്രന്മാരും പോരിൽ വധിച്ചതുകണ്ടിട്ട് എന്റെ ഹൃദയം നൂറായി തകരുന്നില്ലല്ലോ. അവൾ ചോരയിലാറാടിക്കിടക്കുന്ന തന്റെ പുത്രനെ എടുത്ത് ഘ്രാണിക്കുന്നു. ദുര്യോധനനെ അവൾ കൈകൊണ്ട് തുടയ്ക്കുന്നു. അവൾ ഭർത്താവിനേയും, മകനേയുംകണ്ട് ശോചിക്കുന്നു. അപ്രകാരം നിന്ന്, പുത്രനെക്കണ്ട് അവൾ കൈകൾ കൊണ്ടു തലയിലടിച്ച്, വീരനായ കുരുരാജാവിന്റെ മാറിൽ വീഴുന്നു. താമരപോലെ ശോഭിക്കുന്ന പുത്രന്റേയും, ഭർത്താവിന്റേയും മുഖം തുടച്ച് താമരപ്പൂപോലെ മനോജ്ഞമായ മുഖത്തോടുകൂടിയ ആ തപസ്വിനി വിലപിക്കുന്നത് കൃഷ്ണാ, നീ കാണുന്നില്ലേ? ശാസ്ത്രങ്ങളും ശ്രുതികളും സത്യമാണെങ്കിൽ ബാഹുവീര്യംകൊണ്ടു ക്ഷത്രിയന്മാർ നേടുന്ന ലോകങ്ങൾ നിശ്ചയമായും ഈ നൃപൻ നേടിയിരിക്കുന്നു."

**18. ഗാന്ധാരീവാക്യം – ദുശ്ശാസനദർശനം** – ഗാന്ധാരി പറഞ്ഞു: "ഹേ മാധവാ! യുദ്ധത്തിൽ ഭീമൻ ഗദകൊണ്ട് അടിച്ചു കൊന്ന എന്റെ നൂറുമക്കൾ കിടക്കുന്ന കിടപ്പു നോക്കൂ! മരിച്ച മക്കളുടെ ഭാര്യമാർ, ബാലകളായ എന്റെ സ്നുഷകൾ, ഓടിവന്നു

മുടിയഴിച്ചു ചിന്നി വിലപിക്കുന്നു. ഈ കാഴ്ചയിൽപ്പരം ദുഃഖം എന്താണു എനിക്കു വരാനുള്ളത്. ചെഞ്ചായംപുരട്ടി അലങ്കരിച്ച പാദങ്ങൾകൊണ്ട് മണിമേടകളിൽ സഞ്ചരിച്ചിരുന്ന ഇവർ രക്താർദ്രമയമായ രണഭൂമിയിലല്ലേ ആപത്തിൽപ്പെട്ട ഇവർ ചവിട്ടുന്നത്. കുറുക്കൻ, കാക്ക, കഴുകൻ എന്നിവയെ ആട്ടിയകറ്റി ശോകാർത്തരായ ഇവർ മത്തുപിടിച്ചവരെപ്പോലെ ബോധഹീനകളായി അങ്ങുമിങ്ങും കാലിടറിപ്പായുന്നു. ഇതാ കൃശമദ്ധ്യയായ അനവദ്യാംഗി, ഇണ്ടൽപൂണ്ട് ഘോരമായ ഈ വൈശസംകണ്ട് വീഴുന്നു. ലക്ഷ്മണന്റെ അമ്മയായ ആ രാജപുത്രിയെ, രാജപത്നിയെ കണ്ട് എന്റെ മനസ്സിന് ഒരു ശാന്തിയും ലഭിക്കുന്നില്ല. ചിലർ മൃതിയടഞ്ഞുകിടക്കുന്ന ഭ്രാതാക്കളെ കണ്ട്, ചിലർ ഭർത്താക്കന്മാരെ കണ്ട്, ചിലർ മക്കളെക്കണ്ട് കൈകൾപൊക്കി വിളിച്ചാർത്തു ചെല്ലുന്നത് നോക്കൂ! ബന്ധുക്കൾ മരിച്ച് വൃദ്ധവധുക്കൾ യുദ്ധഭൂമിയിൽച്ചെന്ന് സഹിക്കവയ്യാത്ത ദുഃഖംകൊണ്ട് മുറവിളി കൂട്ടുന്നത് നീ കാണുന്നുണ്ടോ കൃഷ്ണാ! തേർത്തട്ടിലും, ചത്തു കിടക്കുന്ന ആന, കുതിര എന്നിവയുടെ ദേഹത്തിലും തളർന്നു ബോധഹീനകളായി ഹേ, മഹാബലാ, അവർ ചാരിനില്ക്കുന്നു. കഴുത്തിൽനിന്നു മുറിച്ചുതള്ളിയ ചാരുകുണ്ഡലത്തോടുകൂടിയതും, ഉയർന്ന നാസികയുള്ളതുമായ ശിരസ്സെടുത്ത് മറ്റൊരുവൾ കേഴുന്നത് നീ കാണുന്നുണ്ടോ? മുജ്ജന്മത്തിൽ ബുദ്ധിഹീനയായ ഞാനും, ഈ പെൺകിടാങ്ങളും ചെയ്ത പാപം ചെറുതല്ല കേശവാ! ഞങ്ങൾക്ക് ഇങ്ങനെ ഒരാപത്ത് ധർമ്മരാജാവു പറ്റിച്ചില്ലേ! പുണ്യപാപകർമ്മങ്ങൾക്ക് ഒരിക്കലും നാശം സംഭവിക്കയില്ല യദൂത്തമാ! അഴകുള്ള വയറുള്ള കൃശോദരിമാർ, മനോഹരമായ കൊങ്കയുള്ളവർ, കുലീനമാരായ ലജ്ജാവനമ്രമുഖികൾ, കരിംകുഴലിമാർ, നീലപക്ഷ്മകൾ, ഹംസംപോലെ ഗൽഗ്ഗദമായി, മനോഹരമായി സംസാരിക്കുന്നവർ, ഇങ്ങനെ മനോജ്ഞകളായി ശോഭിക്കുന്ന ചെറുപ്പക്കാരികൾ ദുഃഖശോകവിമൂഢകളായി കരഞ്ഞ്, സാരസങ്ങളെപ്പോലെ കരഞ്ഞുവീഴുന്നത് ഹേ മാധവാ! കാണുന്നില്ലേ? ഹേ പുണ്ഡരീകാക്ഷാ, വിടർന്ന താമരപ്പൂക്കൾപോലെ ശോഭിക്കുന്ന നാരിമാരുടെ കുറ്റമറ്റ മുഖങ്ങൾ ഉഷ്ണകിരണൻ തപിപ്പിക്കുന്നു. മത്തമാതംഗദർപ്പം പൂണ്ട ഈർഷ്യയുള്ള എന്റെ സ്നുഷകളെ ഒന്നു നോക്കിക്കാണുവാൻ കഴിയാത്ത സാധാരണ ജനങ്ങൾ ഇതാ നോക്കിക്കാണുന്നു!

എന്റെ മക്കളുടെ ശതചന്ദ്രപ്പരിചകൾ, സൂര്യകാന്തിധ്വജങ്ങൾ, പൊന്നുംചട്ടകൾ, സ്വർണ്ണപ്പതക്കങ്ങൾ, മുടിച്ചാർത്തുകൾ, ഇങ്ങനെയുള്ളവയെല്ലാം പടക്കളത്തിൽ ചിന്നിച്ചിതറി കത്തുന്ന വിധം ശോഭിക്കുന്നു, ഗോവിന്ദാ!

അരിഘാതകനായ ദുശ്ശാസനൻ, ശൂരനായ എന്റെ പുത്രൻ, കിടക്കുന്ന കിടപ്പുകണ്ടോ? ഭീമൻ സർവ്വാംഗവും ചോരകുടിച്ച് അടരിൽ വീഴ്ത്തിയ വീരനെ നോക്കൂ! ചൂതുകളികൊണ്ടുണ്ടായ ക്ലേശങ്ങളെ ഓർത്തോർത്ത്, ദ്രൗപദിയുടെ പ്രേരണമൂലം ഭീമൻ അവനെ ഗദകൊണ്ട് അടിച്ചുവീഴ്ത്തി. കൃഷ്ണാ, അവൻ കിടക്കുന്ന കിടപ്പ് നീ കാണുന്നില്ലേ?

സഭയിൽ ചൂതിനാൽ വെന്ന പാഞ്ചാലിയോട് അവൻ ഭ്രാതാവിന്റേയും, കർണ്ണന്റേയും പ്രിയത്തിന്നുവേണ്ടി സഹദേവൻ, നകുലൻ, അർജ്ജുനൻ എന്നിവരൊത്തുനില്ക്കെ പറഞ്ഞു: 'ഹേ പാഞ്ചാലീ, നീ ദാസഭാര്യയാണ്, എന്റെ അന്തഃപ്പുരത്തിലേക്കു പോകൂ!' എന്ന്. അന്ന് ഉടനെ, കൃഷ്ണാ, ഞാൻ ദുര്യോധനനോട് പറഞ്ഞു: 'മകനേ, നീ മൃത്യുപാശത്തിൽപ്പെടും, ശകുനിയെ നീ വിടുക. നിന്റെ അമ്മാവനായ ഈ ദുർബ്ബുദ്ധി കലഹപ്രിയനാണെന്നു നീ അറിയുക. ഇവനെ നീ ത്യജിക്കുക. പാണ്ഡുപുത്രരുമായി വഴക്കടിക്കാതെ അവരുമായി ഇണങ്ങിനില്ക്കുക. ഹേ ദുർബുദ്ധേ, നീ കോപിയായ ഭീമസേനനെ അറിയുന്നില്ലേ? തോട്ടികൊണ്ട് ആനയെ എന്നവിധം അവൻ വാക്ശരംകൊണ്ട് ഭീമനെ ജ്വലിപ്പിക്കുന്നു.' ഞാനിങ്ങനെ കോപിച്ചുപറഞ്ഞിട്ടും എന്റെ മക്കൾ വാക്ശരങ്ങൾകൊണ്ട് അവർ, പാണ്ഡവരിൽ കാളകളിൽ സർപ്പം എന്നവിധം വിഷം വിടുകയാണുണ്ടായത്. ഇതാ ദുശ്ശാസനൻ കൈകൾപരത്തി സിംഹംകൊന്നുവീഴ്ത്തിയ ആനയെപ്പോലെ കിടക്കുന്ന കിടപ്പുനോക്കൂ കൃഷ്ണാ! ഭീമൻ ഏറ്റം അമർഷണനായി ഒട്ടേറെ രൗദ്രം അവനിൽ ചെയ്തു! ഭീമൻ ക്രോധിച്ചു ദുശ്ശാസനന്റെ രക്തം കുടിച്ചില്ലേ കൃഷ്ണാ!"

**19. ഗാന്ധാരീവാക്യം – വികർണ്ണാദിദർശനം –** ഗാന്ധാരി പറഞ്ഞു: "ഹേ മാധവാ, എന്റെ പുത്രൻ പ്രാജ്ഞസമ്മതനായ വികർണ്ണൻ, ഭീമന്റെ പ്രഹരമേറ്റു ചത്ത് നൂറായി തകർന്ന് മണ്ണിൽ ഇതാ കിടക്കുന്നു. ആനക്കൂട്ടത്തിന്റെ മദ്ധ്യത്തിൽ മരിച്ചുകിടക്കുന്ന അവൻ കരിങ്കാർ ചുഴലുന്ന ശരച്ചന്ദ്രനെപ്പോലെ പ്രകാശിക്കുന്നു! ഇവന്റെ ഞാൺതഴമ്പുള്ള മഹാഭുജം, കൈയുറയിട്ട മഹാഭുജം പണിപ്പെട്ട് കഴുകന്മാർ കൊത്തിക്കീറുന്നു. ഇവന്റെ ഭാര്യ പാവം, മാംസാർത്ഥികളായ ആ കഴുക്കളെ ആട്ടിമാറ്റുന്നു. എന്നാലും ആ ബാലയുടെ ശ്രമം ഫലിക്കുന്നില്ല മാധവാ! യുവാവും ദേവതുല്യനും, പുരുഷശ്രേഷ്ഠനും, സുഘോചിതനും, സുഖാർഹനുമായ വികർണ്ണൻ എത്രസുഖമായി ജീവിച്ചവനാണ് പുരുഷർഷഭാ! ഇപ്പോൾ അവൻ വെറും നിലത്തല്ലേ കൃഷ്ണാ, കിടക്കുന്നത്! പോരിൽ കർണ്ണിനാളീകനാരാചങ്ങൾ കൊണ്ടു മർമ്മംപിളർക്കപ്പെട്ട ആ ഭരതസത്തമനെ ഇപ്പോഴും ലക്ഷ്മി വിട്ടുപിരിയുന്നില്ല.

ശപഥം നിർവ്വഹിക്കുവാൻ യുദ്ധവീരനായ മാരുതി അടിച്ചു വീഴ്ത്തിയ ദുർമ്മുഖൻ ഇതാ ചത്തുകിടക്കുന്നു. ശത്രുനാശനനായ അവന്റെ മുഖം പകുതിയും ചെന്നായ്ക്കൾ തിന്നു. ആ പകുതി മുഖം സപ്തമിയിലെ അർദ്ധചന്ദ്രനെപ്പോലെ ശോഭിക്കുന്നു. രണശൂരനായ അവന്റെ അപ്രകാരമുള്ള മുഖം ഹേ കേശവാ! നോക്കൂ! ശത്രുക്കളെ കൊന്നുവീഴ്ത്തിയ അവൻ എന്തേ കൃഷ്ണാ, ഇങ്ങനെ മണ്ണുകപ്പുവാൻ? പോരിൽ ഇവനോട് നേരിട്ടു നില്ക്കുവാൻ ആരുണ്ട്? സ്വർഗ്ഗംപോലും വെല്ലുന്ന അവൻ ശത്രുക്കളാൽ വീഴ്ത്തപ്പെടുകയോ!

അപ്പുറം മരിച്ചുകിടക്കുന്ന ധാർത്തരാഷ്ട്രനായ ചിത്രസേനനെ നോക്കുക. ചിത്രമാല്യാഭരണനായ അവനെക്കണ്ട് നാരികൾ ക്രവ്യാദങ്ങളോടൊന്നിച്ച് ചുറ്റും വളഞ്ഞിരുന്നു കരയുന്നു. സ്ത്രീകളുടെ കരയുന്ന ഘോഷവും കുറുക്കന്മാരുടെ ഓരിയിടലും വിചിത്രമായിരിക്കുന്നു. യുവവൃന്ദാരകനും സ്ത്രീജനസേവിതനുമായ വിവിംശതി ഇതാ മരിച്ചുകിടക്കുന്നു മാധവാ! അമ്പേറ്റ് മർമ്മമറ്റ് പോരിൽ മരിച്ചുകിടക്കുന്ന വീരനായ വിവിംശതിയെ വിംശതിയിൽപ്പരം (ഇരുപതിൽപ്പരം) ഗൃദ്ധ്രങ്ങൾ ചൂഴുന്നു. അടരിൽ പാണ്ഡവസൈന്യത്തിൽ കടന്ന വീരനായ അവൻ സൽപ്പുമാനു ചേർന്നവിധം വീരശയനത്തിൽ കിടക്കുകയാണ്. പുഞ്ചിരികൊണ്ട് മനോഹരമായ ചില്ലികളോടും നല്ല നാസികയോടുംകൂടിയ വിവിംശതിയുടെ ചന്ദ്രസന്നിഭമായ മുഖം ഇപ്പോഴും ശോഭിക്കുന്നു, കൃഷ്ണാ! നീ കാണുന്നില്ലേ? വസുവാസവനാരികൾ ഗന്ധർവ്വരെ സേവിക്കുന്ന വിധത്തിൽ ആരെ സേവിക്കുന്നു, ആരോടുകൂടി ദേവകന്യകമാർ ക്രീഡിക്കുന്നു, വീരസൈന്യം മുടിക്കുന്ന ആ ശത്രുഘാതിയായ ദുസ്സഹൻ ദുസ്സഹൻതന്നെയാണ്. ആർ അവന്റെ പരാക്രമത്തെ സഹിക്കും? ആ വീരനായ ദുസ്സഹന്റെ ദേഹം അമ്പുതറച്ചു മുളച്ച്, പൂത്ത പൂക്കൊന്ന നിറന്ന മലപോലെ ശോഭിക്കുന്നു.

പൊന്മാലയണിഞ്ഞും പൊൻചട്ടയിട്ടും കിടക്കുന്ന ദുസ്സഹൻ മരിച്ചിട്ടും അഗ്നിയാൽ ശ്വേതശൈലം എന്നപോലെ ശോഭിക്കുന്നു."

**20. ഗാന്ധാരീവാക്യം – അഭിമന്യുദർശനം –** ഗാന്ധാരി പറഞ്ഞു: "കൃഷ്ണാ, മരിച്ചുകിടക്കുന്ന അഭിമന്യുവിനെ നീ കാണുന്നുണ്ടോ? അവന്റെ അച്ഛനോടും ഭവാനോടും അർദ്ധാധികം ഗുണവാനായ അഭിമന്യു, ദാശാർഹന്റെ ബലത്തിലും, ശൗര്യത്തിലും, ദൃപ്തനും, സിംഹാഭനും ഉല്ക്കടനുമായ വീരൻ, എന്റെ പുത്രന്റെ ദുർഭേദ്യമായ സൈന്യവ്യൂഹത്തിന്റെ കെട്ടു പൊട്ടിച്ച മഹാബലൻ, പരന്മാരുടെ അന്തകനായിത്തീർന്ന അതുല്യപ്രഭാവൻ, ഇതാ മൃത്യുവിന്റെ വശത്തിലായി വീണുകിടക്കുന്നു. കൃഷ്ണാ, തേജസ്സേറിയ കാർഷ്ണിയുടെ ശോഭപോകു

ന്നില്ല. മരിച്ചാലും അഭിമന്യുവിന്റെ പ്രഭയ്ക്കു കുറവില്ല. ഇതാ വിരാടപുത്രി, ഗാണ്ഡീവിയുടെ സ്നുഷ, ആർത്തയായി വീരനായ പതിയെക്കണ്ട് മുറയിടുന്നു. ആ ബാലവീരനായ ഭർത്താവിനെ ചാരത്തു ചെന്നു കൈകൊണ്ടു തലോടുന്നതു കേശവാ, നീ കാണുന്നില്ലേ! അവന്റെ ശംഖുപോലെയുള്ള കണ്ഠം, വിടർന്ന താമരപോലെയുള്ള മുഖം, സൗഭദ്രന്റെ സുന്ദരമായ മുഖം, ആ മനസ്വിനി ഘ്രാണിക്കുന്നു. കാമ്യരൂപയായ അവൾ, അവനെ മുമ്പെക്കാണുമ്പോൾ നാണിച്ചിരുന്ന അവൾ, മാധ്വീകമദമത്തനായ അവനെ ഇതാ പുൽകുന്നു! അവന്റെ രക്തംപറ്റിയ പൊന്നണിഞ്ഞ ചട്ടയെ അഴിച്ചിട്ട് ദേഹത്തെ ഹേ വീരാ, അവൾ നോക്കുന്നു. ബാലയായ അവൾ അവനെ നോക്കി എന്താണു നിന്നോടു പറയുന്നത്? നീ കേൾക്കുന്നുണ്ടോ അവളുടെ വിലാപം! ഹേ പങ്കജാക്ഷാ! നിന്റെ അക്ഷികൾക്കു സദൃശമായ അക്ഷിയുള്ള ഇവൻ എങ്ങനെ കൊല്ലപ്പെട്ടു! ബലവീര്യങ്ങളാലും, തേജസ്സാലും നിന്നോടു തുല്യനല്ലേ ഇവൻ? രൂപംകൊണ്ടും നിന്നോടു തുല്യനല്ലേ ഇവൻ? കഷ്ടം! അവൻ ഇങ്ങനെ മരിച്ച് മണ്ണിൽ കിടക്കുന്നത് ആർക്കു സഹിക്കുവാൻ കഴിയും? കൃഷ്ണാ, ഉത്തര വിലപിച്ചു പറയുന്നതു നീ കേൾക്കുന്നില്ലേ! 'മൃദുവായ മാന്തോൽമെത്തയിൽ കിടന്നിരുന്ന സുകുമാരാംഗനായ നിന്റെ ദേഹം ഇപ്പോൾ നോവുന്നുണ്ടോ? ആനത്തുമ്പിക്കയ്യുപോലുള്ള, ഞാൺതഴമ്പുള്ള, കേയൂരമണിഞ്ഞ കൈകൾ പരത്തി കിടക്കുകയല്ലേ നീ! പല വ്യായാമങ്ങൾ ചെയ്തു തളർന്നുറങ്ങുകയാണോ? ആർത്തയായി കരയുന്ന എന്നോട് നീ എന്താണ് ഒന്നും മിണ്ടാത്തത്? നോക്കൂ! കണ്ണുതുറന്ന് ഒന്നു നോക്കൂ! ഞാൻ നിന്നോട് ഒരു കുറ്റവും ചെയ്തിട്ടില്ലല്ലോ! എന്താണ് നീ ഒന്നും മിണ്ടാത്തത്. നീ മുമ്പ് എന്നെ ദൂരത്തുനിന്ന് കാണുമ്പോൾത്തന്നെ ചിരിച്ചു പറയാറുണ്ടല്ലോ. ഇപ്പോൾ ദേവാഭന്മാരായ താതരേയും, അമ്മയേയും എന്നെയും വിട്ടു നീ എങ്ങോട്ടുപോകുന്നു?' ചോരയണിഞ്ഞ മുടി കൈകൊണ്ട് തൂത്തുമാടി, മുഖം മടിയിൽവെച്ച് അവൾ പറയുന്നതു നീ കേൾക്കുന്നില്ലേ? ജീവിച്ചിരിക്കുന്നവനോട് പറയുന്നവിധം പറയുന്നതു നീ കേൾക്കുന്നില്ലേ?

'കേശവന്റെ ഭാഗിനേയനെ, ഗാണ്ഡീവിയുടെ പുത്രനെ, നിന്നെ, യുദ്ധത്തിൽ എങ്ങനെ, ആര്, ഏതു മഹാരഥന്മാർ വധിച്ചു? കൃപനേയും, കർണ്ണനേയും, സൈന്ധവനേയും, ദ്രോണനേയും, ദ്രൗണിയേയും ഞാൻ നിന്ദിക്കുന്നു! അവരെല്ലാവരും കൂടി ബാലനായ നിന്നെ വീഴ്ത്തിയതിൽ ഞാൻ അവരെ അധിക്ഷേപിക്കുന്നു! എങ്ങനെ ആ മഹാരഥന്മാർക്ക് ഈ കുടംകൈ ചെയ്യുവാൻ മനസ്സുവന്നു? അവർ എല്ലാവരുംകൂടി വളഞ്ഞു ബാലനായ നിന്നെ എന്റെ ദുഃഖം വളർത്താനല്ലെ വധിച്ചത്? പാണ്ഡവന്മാരും, പാഞ്ചാലന്മാരും കാൺകെ ഹേ വീരാ! നാഥവാനായ നീ നാഥനില്ലാത്തോനെപ്പോലെ എങ്ങനെ ഹതനായി? പോരിൽ വളരെപ്പേർകൂടി നിന്നെ കൊന്നതുകണ്ടിട്ട് നിന്റെ അച്ഛനായ പുരുഷവ്യാഘ്രൻ എങ്ങനെ ജീവിക്കും! പല രാജ്യങ്ങൾ ലഭിക്കുമ്പോഴും, ശത്രുക്കൾ തോല്ക്കുമ്പോഴും നീയില്ലാതെ എങ്ങനെ പാർത്ഥർക്ക് സന്തോഷമുണ്ടാകും? ധർമ്മംകൊണ്ടും ദമംകൊണ്ടും നിന്റെ ശസ്ത്രജിതമായ പദത്തെ ഈ ഞാനും പിൻതുടരുകയാണ്. അവിടെ നീ എന്നെ കാത്തിരിക്കുക. കാലംവരാതെ ചാകുവാൻ ആർക്കും പ്രയാസംതന്നെയാണ്. നിന്നെ പോരിൽ കൊന്നതു കണ്ട് ഞാൻ ദുർഭാഗ്യവതിയായി ഇരിക്കുന്നു. ഹേ നരവ്യാഘ്രാ! മൃദുവായ പുഞ്ചിരിയാലും, മധുരമായ വാക്കാലും, പിതൃലോകത്തിൽ എന്നോടെന്നപോലെ നീ ഏതൊരുത്തിയോടാണ് പറയുക?

സ്വർഗ്ഗത്തിൽ ഭവാൻ അപ്സരസ്ത്രീകളുടെ ഹൃദയം കവരും, അഴകേറുന്ന രൂപംകൊണ്ടും, പുഞ്ചരിതൂകുന്ന വാക്കുകൊണ്ടും അവരുടെ ഹൃദയം ഇളക്കും. പുണ്യവാന്മാരുടെ പദത്തിൽച്ചെന്ന് അപ്സരസ്ത്രീകളോടു ചേർന്ന്, ഹേ സൗഭദ്രാ! കേളിയാടുന്ന സമയത്ത് നീ എന്റെ സൽക്രിയകളെപ്പറ്റി ചിന്തിക്കണേ! അങ്ങയ്ക്ക് എന്നോടുകൂടെ അല്പകാലത്തെ സഹവാസമാണ് വിധി കല്പിച്ചത്. ആറുമാസത്തെ സഹവാസം മാത്രമല്ലേ നാം തമ്മിലുണ്ടായുള്ളു. ഏഴാംമാസത്തിൽ ഹേ വീരാ! നീ മരിച്ചു.' എന്നു പറഞ്ഞ് നെഞ്ചിലടിച്ച് ആർത്തുകേഴുന്ന സങ്കല്പം തകർന്ന ഉത്തരയെ മത്സ്യരാജകുലസ്ത്രീകൾ പിടിച്ചകറ്റുന്നു. ആർത്തയായ ഉത്തരയെ പിടിച്ചുമാറ്റുന്നു. ദുഃഖിച്ചു മുറവിളികൂട്ടുന്ന സ്ത്രീകൾ പിന്നെ, വിരാടൻ മരിച്ചുകിടക്കുന്നതു കണ്ട് ആർത്ത് മുറവിളികൂട്ടുന്നു. ദ്രോണാസ്ത്രമേറ്റ് അറ്റ് ചോര വാർന്ന വിരാടനെ കഴുകനും കാക്കയും കൊത്തിവിഴുങ്ങുന്നു. കുറുക്കൻ ഓരിയിടുന്നു! അസിതാക്ഷികളായ നാരിമാർ ഈ പക്ഷിക്കൂട്ടം കൊത്തിത്തിന്നുന്ന വീരനായ വിരാടന്റെ ദേഹത്തിൽനിന്നു പക്ഷികളെ മാറ്റുവാൻ, വിവശരും ദുഃഖിതരുമായ സ്ത്രീകൾ അശക്തരായി കുഴങ്ങുന്നു. വെയിൽകൊണ്ട് കേണു തളർന്ന വധുക്കളുടെ വാട്ടംതട്ടിയ മുഖങ്ങളുടെ ആകൃതി മാറിയിരിക്കുന്നു. മാധവാ! ഉത്തരൻ, സൗഭദ്രൻ, കാംബോജൻ, ലക്ഷ്മണൻ, സുദർശനൻ, സുദക്ഷിണൻ എന്നീ ബാലന്മാർ പോർക്കളത്തിൽ ചത്തുകിടക്കുന്നത് നീ കാണുന്നില്ലേ മാധവാ?''

**21. ഗാന്ധാരീവാക്യം – കർണ്ണദർശനം –** ഗാന്ധാരി പറഞ്ഞു: ''മഹേഷ്വാസനും മഹാബലനുമായ കർണ്ണൻ ഇതാ, കിടക്കുന്നു. പാർത്ഥന്റെ തേജസ്സിൽ അവൻ പോരിൽ അഗ്നി പോലെ കെട്ടുപോയി. ദേഹത്തിൽ ചോരയൊഴുകി ദയനീയനായി ഇതാ, മരിച്ചുകിടന്നു. അമർഷിയും ദീർഘരോഷനും മഹേഷ്വാസനും മഹാബലനും ശൂരനുമായ ഗാണ്ഡീവി അവനെ വീഴ്ത്തി!

മഹാരഥന്മാരായ എന്റെ മക്കൾ, കൊമ്പന്മാർ യൂഥപതിയെപ്പോലെ ഇവനെ മുൻനിർത്തി. പാണ്ഡവന്മാരിൽനിന്നുള്ള ഭയം മൂലം പോരിൽ അവനെ മുൻനിർത്തി പൊരുതി. രണാങ്കണത്തിൽ ശാർദ്ദൂലത്തെ സിംഹം എന്നപോലെ സവ്യസാചി രണാങ്കണത്തിൽ ഈ വീരനെ കൊന്നുവീഴ്ത്തി. ഹേ പുരുഷവ്യാഘ്രാ! യുദ്ധത്തിൽ മരിച്ച വീരനായ അവനെ മുടിയഴിച്ചിട്ട് അവന്റെ പത്നിമാർ കേണുകൊണ്ട് ഉപാസിക്കുന്നത് നീ കാണുന്നുണ്ടോ? ഇവനെ ഭയപ്പെട്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ പതിമ്മൂന്നു വർഷം ചിന്തിച്ചുചിന്തിച്ച് ഉറക്കം വരാതെ കിടന്നു. ശത്രുക്കൾക്ക് അധൃഷ്യനും യുദ്ധത്തിൽ ഇന്ദ്രതുല്യനും അർച്ചിഷ്മാനും പ്രളയാഗ്നിക്കു തുല്യനും, ഹിമാദ്രിപോലെ സ്ഥിരനുമായ ആ വീരൻ ധാർത്തരാഷ്ട്രന്മാർക്ക് ഒരേ ആശ്രയമായിരുന്നു മാധവാ! അവനല്ലേ ഭൂമിയിൽ കാറ്റേറ്റ തരുപോലെ കിടക്കുന്നത്!

വൃഷസേനന്റെ അമ്മയെ, കർണ്ണന്റെ പത്നിയെ നീ നോക്കൂ, അവൾ ദയനീയമായി മുറയിട്ട് ഇതാ, വീണുകിടക്കുന്നു! ഹാ കർണ്ണാ! ആചാര്യന്റെ ശാപം നിനക്കു ഫലിച്ചു. നിന്റെ ചക്രം ധരിത്രി ഗ്രസിച്ചില്ലേ? അതുകൊണ്ടാണല്ലോ ധനഞ്ജയൻ ശത്രുമദ്ധ്യത്തിൽവെച്ച് നിന്റെ തല അമ്പെയ്ത് അറുത്തുതള്ളിയത്? ഹാ! കഷ്ടം! കർണ്ണനെക്കണ്ട് സുഷേണന്റെ മാതാവ് മോഹിച്ചു വീണുകിടക്കുന്ന കിടപ്പു കണ്ടുവോ? ഹാ കഷ്ടം! സ്വർണ്ണാലങ്കാരഭൂഷിതനായി ആ മഹാഭുജൻ ജീവിച്ചിരിക്കുന്നവനെപ്പോലെ തേജസ്സോടെ കിടക്കുന്നതുകണ്ട് സഹിക്കവയ്യാത്ത ദുഃഖത്താൽ അവൾ കേണു മോഹിച്ചുവീണു! കുറുക്കനും കഴുകനും ചെന്നായയും അവന്റെ ദേഹം മുക്കാൽഭാഗവും തിന്നു തീർത്തിരിക്കുന്നു. എങ്കിലും അവൻ ഇപ്പോഴും കാഴ്ചയ്ക്ക് ആനന്ദപ്രദനായി കൃഷ്ണചതുർദ്ദശിയിലെ ചന്ദ്രനെപ്പോലെ വിളങ്ങുന്നു! പുത്രവധാർത്തയായ അവൾ വീണുരുണ്ട് നിലംവിട്ടെഴുന്നേറ്റ് കർണ്ണന്റെ മുഖത്തു ഘ്രാണിച്ച് വീണ്ടും വീണു വിലപിക്കുന്നതു നോക്കൂ കൃഷ്ണാ!''

**22. ഗാന്ധാരീവാക്യം – അവന്ത്യജയദ്രഥാദിദർശനം**

– ഗാന്ധാരി പറഞ്ഞു: ''ഭീമസേനൻ വീഴ്ത്തിയ ശൂരനും അനവധി ബന്ധുക്കളുള്ളവനുമായ അവന്ത്യനെ അബന്ധുവെയെന്ന പോലെയല്ലേ കുറുക്കനും ചെന്നായയും കഴുകനും ചീന്തിത്തിന്നുന്നത്? എത്രയോ ശത്രുക്കളെ വെട്ടിവീഴ്ത്തിയ അവനെയല്ലേ കുറുനരിയും കുഴുകനും ഓരോ ദിക്കിലേക്കു വലിച്ചിഴയ്ക്കു

ന്നത്. മാധവാ! കാലവിപര്യയം നോക്കൂ. ചോരയിൽക്കുളിച്ച് വീരശയ്യയിൽ കിടക്കുന്ന ആ വീരൻ കുറുനരികളും, കുറുക്കന്മാരും, കങ്കങ്ങളും, കഴുകന്മാരും വലിച്ചിഴയ്ക്കുന്നതു നോക്കൂ. നാരികൾ അവന്ത്യന്നു ചുറ്റുമിരുന്നു വിലപിച്ച് ഉപാസിക്കുന്നത് നോക്കൂ. മറ്റൊരിടത്തു വീരനായ ബാൽഹീകൻ ശരമേറ്റു വീണുറങ്ങുന്ന പുലിയെപ്പോലെ കിടക്കുന്നു. മരിച്ചാലും അവൻ പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങുന്നു. പുത്രശോകംകൊണ്ട് തപ്തഹൃദയനായി സത്യം രക്ഷിക്കുവാൻ ഇന്ദ്രപുത്രൻ കൊന്നിട്ടവനാണ് ഈ ജയദ്രഥൻ! അവന്റെ കിടപ്പ് നോക്കൂ. നിരന്നുനിന്ന പതിനൊന്നക്ഷൗഹിണിസൈന്യത്തെ പിളർന്നിട്ടാണ് സത്യവാനായ അർജ്ജുനൻ ജയദ്രഥനെ കൊന്നുവീഴ്ത്തിയത്. കേശവാ, നീ അവന്റെ കിടപ്പൊന്നു നോക്കൂ. സിന്ധുസൗവീരപതിയായ അവനെ, ദർപ്പംപൂണ്ട ആ മനസ്വിയെ, കൂറുള്ള ഭാര്യമാർ ഇരുന്നു കാക്കുമ്പോഴും കുറുക്കനും ചെന്നായ്ക്കളും കടിച്ചുവലിക്കുന്നത് കൃഷ്ണാ, നീ കാണുന്നുണ്ടോ? ആ മാംസഭോജികളായ കുറുക്കനും കഴുകന്മാരും അവനെ കുണ്ടിലേക്ക് കടിച്ചുവലിച്ചിഴയ്ക്കുന്നു. കൃഷ്ണാ! കാംബോജയവനസ്ത്രീകൾ ആ സിന്ധുരാജാവിനെ, എല്ലാവരേയും സംരക്ഷിക്കുന്ന സൗവീരനാഥനെ കരഞ്ഞുകൊണ്ട് ഉപാസിക്കുന്നു. കേകയരോടൊത്ത് എന്ന് കൃഷ്ണയേയുംകൊണ്ട് അവൻ മടങ്ങിയോ, അന്ന് ഈ ജയദ്രഥൻ പാണ്ഡവർക്ക് വദ്ധ്യനാണ്. ദുശ്ശളയെന്ന കൊച്ചുപെങ്ങളെയോർത്ത് അവർ അന്ന് വിട്ടയച്ചതാണ്. ഇന്നെന്താണ് കൃഷ്ണാ, അവളെ അവർ മാനിക്കാതിരുന്നത്? എന്റെ ഏകപുത്രിയായ ദുശ്ശള കടുത്ത ദുഃഖംകൊണ്ടു വിലപിക്കുന്നു. ആത്മനാശത്തിന്നൊരുങ്ങുന്നു. പാർത്ഥരെ വിളിച്ച് ആക്രോശിക്കുന്നു. കൃഷ്ണാ! എനിക്കിതിൽപ്പരം എന്തു ദുഃഖമാണ് വന്നുചേരേണ്ടത്? എന്റെ പൊന്നുമോള് വിധവയായി! സ്നുഷകളെല്ലാം ഭർത്തൃഹീനകൾ! അയ്യോ, കഷ്ടം! എന്റെ മകൾ ദുശ്ശള അവളുടെ ഭർത്താവിന്റെ തല കണ്ടുകിട്ടാതെ അങ്ങുമിങ്ങും പായുന്നത് നോക്കൂ. ശോകവും ഭയവും കൂടാതെ പുത്രകാംക്ഷികളായ പാർത്ഥന്മാരെയൊക്കെ തടുത്ത് മഹാസൈന്യങ്ങളെ മുടിച്ചുതിന്ന ശേഷമാണ് അവൻ മൃത്യുവിന്നധീനനായത്. മത്തേഭതുല്യനായ ആ ദുർജ്ജയവീരനെ ചുഴന്ന് ചന്ദ്രാനനകളായ നാരികൾ കേഴുന്നത് നോക്കൂ കൃഷ്ണാ!"

**23. ഗാന്ധാരീവാക്യം – ശല്യഭീഷ്മദ്രോണദർശനം** – ഗാന്ധാരി പറഞ്ഞു: "ഇതാ നകുലമാതുലനായ ശല്യൻ ധർമ്മരാജനാൽ വധിക്കപ്പെട്ടു കിടക്കുന്നതു നോക്കൂ! ഹേ ജനാർദ്ദനാ! എല്ലാറ്റിലും നിന്നോടു മത്സരിക്കുന്ന ഒരു വീരനായിരുന്നു അവൻ. കർണ്ണന്റെ സാരഥ്യമേറ്റ മഹാരഥനായ മദ്രരാജാവ് പാണ്ഡവരുടെ ജയത്തിന്നുവേണ്ടി കർണ്ണനെ തേജോവധംചെയ്തു.

ഹാ! കഷ്ടം! ശല്യന്റെ തിങ്കൾപോലെയുള്ള മുഖം, പത്മപത്രം പോലെയുള്ള കേടുപറ്റാത്ത കണ്ണുകൾ, ഇതാ കാക്കകൾ കൊത്തിവലിക്കുന്നു. കൃഷ്ണാ, പൊൻനിറമാർന്ന അവന്റെ വായിൽ തളളിനില്ക്കുന്ന നാവും പക്ഷികൾ കൊത്തിവിഴുങ്ങുന്നു! യുധിഷ്ഠിരൻ കൊന്നുവിട്ട നരാഗ്ര്യനായ മദ്രരാജാവിനെ നേരിയ വസ്ത്രംധരിച്ച സുന്ദരികളായ മദ്രരാജകുലസ്ത്രീകൾ ചുറ്റുമിരുന്ന് വിളിച്ചാർത്തുവിലപിച്ച് ഉപാസിക്കുന്നു. പിടിയാനകൾ ചളിക്കുണ്ടിൽപെട്ടുപോയ ആനയെ എന്നവിധം ചുറ്റുംകൂടി ആർത്തുവിളിച്ചു വിലപിക്കുന്നു. ശൈലംവാഴുന്ന ശ്രേഷ്ഠരാജാവായ ഭഗദത്തൻ ആനത്തോട്ടിയുമായി വീണുകിടക്കുന്നു! ചെന്നായ കടിച്ചുകീറിത്തിന്നുന്ന അവന്റെ അഴകെഴുന്ന മുടിയിൽ പൊന്മാല മിന്നുന്നു. ശക്തനായ പാർത്ഥൻ രോമഹർഷണമായ യുദ്ധമാണ് അവനോടു നടത്തിയത്. ഇതാ! വീര്യശൗര്യങ്ങളിൽ പാരിൽ കിടയില്ലാത്ത ഭീഷ്മനല്ലെ വീണുകിടക്കുന്നത്! സൂര്യനെപ്പോലെ കാന്തിമാനായ ഭീഷ്മനെ കൃഷ്ണാ, നീ കാണുന്നില്ലേ? കാലത്താൽ വീഴ്ത്തപ്പെട്ട അർക്കനെപ്പോലെ അവൻ ശോഭിക്കുന്നു! ആ സൂര്യനിതാ അസ്തമിക്കുന്നു. കർണ്ണിനാളീകനാരാചനിരകൊണ്ടു തീർത്ത മെത്തയിൽ ശരവണത്തിൽ സ്കന്ദനെന്നവിധം കിടക്കുന്നതു നോക്കുക. അർജ്ജുനൻ നല്കിയ മൂന്നു കൂരമ്പാകുന്ന തലയണയിൽ ശിരസ്സ് ഉയർത്തിവെച്ചിരിക്കുന്നതു നോക്കുക. അച്ഛന്റെ ശാസ്യത്തിൽ നില്ക്കുന്നവനും, ഊർദ്ധ്വരേതസ്സുമായ ആ കീർത്തിമാൻ, നിസ്തുല്യനായ ശാന്തനവൻ കിടക്കുന്ന കിടപ്പുനോക്കൂ മാധവാ! ധർമ്മാത്മാവും ധർമ്മജ്ഞനും ഈശ്വരേച്ഛയാൽ അമർത്ത്യാഭനുമായ ഈ മർത്ത്യൻ, അതുല്യനായ ധനുർദ്ധരൻ പ്രാണൻ വിടാതെ കിടക്കുകയാണ്. ഇത്ര പടുവായ ഒരു മഹാരഥനില്ല. ഇത്ര ജ്ഞാനമുള്ള വിദ്വാനില്ല. ഇത്ര മഹാനായ വിക്രമിയില്ല. അങ്ങനെയുള്ള ശാന്തനവൻ, ഭീഷ്മൻ, അയ്യോ! അമ്പേറ്റു വീണുകിടക്കുന്നു! അങ്ങനെയുള്ള ശൂരൻ, പാണ്ഡുപുത്രന്മാരോട് തന്റെ വധത്തിന്നുള്ള ഉപായം ആവശ്യപ്പെട്ടതുകൊണ്ട് ഉപദേശിച്ചു. നശിച്ച കുരുവംശത്തെ വീണ്ടും ഉദ്ധരിച്ച ഈ മഹാനായ ബുദ്ധിമാൻ കുരുക്കളോടൊത്തു പോരാടി തോറ്റുപോയല്ലോ! ഇനി കുരുക്കൾ ആരോടു ധർമ്മം ചോദിച്ചറിയും? ഈ ദേവകല്പനായ ദേവവ്രതൻ സ്വർഗ്ഗസ്ഥനായാൽ പിന്നെ ആരുണ്ട്?

അർജ്ജുനന്നും സാത്യകിക്കും ആചാര്യനും കൗരവഗുരുവുമായ ദ്രോണൻ കുരുമദ്ധ്യത്തിൽ വീണുകിടക്കുന്നതു നീ കാണുന്നില്ലേ കൃഷ്ണാ! ശക്രനും ഭാർഗ്ഗവനുമൊപ്പം അസ്ത്രവേഗം നാലുവിധവും അറിയുന്ന ഗുരു അർജ്ജുനനോടു പ്രസാദിച്ചിട്ടല്ലേ അർജ്ജുനൻ ദുഷ്കരമായ ക്രിയ ചെയ്തത്. അവനും വീണു. അസ്ത്രങ്ങളൊന്നും അവനെ രക്ഷിച്ചില്ല. ജ്വാലകെട്ട അഗ്നിപോലെ കിടക്കുന്ന ഇവന്റെ കൈയിൽ വിൽപ്പിടുത്തം അയഞ്ഞിട്ടില്ല. ദ്രോണൻ മരിച്ചാലും ജീവിക്കുന്നവിധം ശോഭിക്കുന്നു! നാലു വേദങ്ങളും എല്ലാ ശാസ്ത്രങ്ങളും ആദിപ്രജാപതിയെപ്പോലെ ഈ ശൂരന്ന് ഒഴിയാത്തവയാണ്. വന്ദ്യന്മാർ വന്ദിക്കുന്ന ഇവന്റെ വന്ദ്യമായ പാദങ്ങളെ കുറുക്കന്മാർ കടിച്ചുവലിക്കുകയാണ്. ദ്രുപദപുത്രൻ കൊന്ന ദ്രോണനെ, കൃപി കൃപണമായി ദുഃഖംകൊണ്ട് ഉള്ളുകെട്ട് സേവിക്കുന്നു. നോക്കൂ! ആർത്തയായി അവൾ കേശമഴിച്ച് ചിന്നി, മരിച്ച ശസ്ത്രജ്ഞനെ ഉപാസിക്കുന്നു. ധൃഷ്ടദ്യുമ്നൻ ചട്ടയെയ്തു തകർത്ത ദ്രോണനെ ജടിലബ്രഹ്മചാരിണി സേവിക്കുന്നതു കാണുക! കൃപണയായി മാഴ്കുന്ന കൃപി പ്രേതക്രിയയ്ക്കു യത്നിക്കുകയാണ്. പോരിൽ ചത്ത കാന്തന് സുകുമാരിയും, യശസ്വിനിയുമായ അവൾ തീകൂട്ടി വിധിപോലെ പട്ടടയാളിക്കുന്നു. ദ്രോണനെ വെച്ച് മൂന്നു സാമങ്ങൾ സാമഗർ പാടുന്നു.! ജടിലബ്രഹ്മചാരികൾ ചിതകൂട്ടുന്നു. വേൽകൾ, വില്ലുകൾ, തേർക്കൂടുകൾ, പലതരം ശസ്ത്രങ്ങൾ ഇവ കൊണ്ടാണ് അവർ ചുടല കൂട്ടിയിരിക്കുന്നത്. ഭൂരിതേജസ്സായ ദ്രോണനെ ചിതയിൽക്കയറ്റി ആശംസിക്കുകയും, കരയുകയും ചെയ്യുന്നു. അന്തസ്ഥസാമങ്ങൾ മൂന്നും മറ്റുള്ളവർ അനുശാസിക്കുന്നു. തീയിൽ തീയെന്നപോലെ ദ്രോണനെ ഹോമിക്കുന്നു! ഗംഗയ്ക്ക് അഭിമുഖമായി, ദ്രോണശിഷ്യരായ ദ്വിജന്മാർ കൃപിയെ മുമ്പിൽ നടത്തി, ചുടലയ്ക്കു വലംവെച്ചു പോകുന്നു."

**24. ഗാന്ധാരീവാക്യം – ഭൂരിശ്രവസ്സ്, സോമദത്തൻ, ശകുനി എന്നിവരെ കാണുന്നു** – ഗാന്ധാരി പറഞ്ഞു: "കൃഷ്ണാ, സാത്യകി വീഴ്ത്തിയ സൗമദത്തിയെ കണ്ടുവോ? അവനെ പല പക്ഷികൾകൂടി കൊത്തിവിഴുങ്ങുന്നു. പുത്രശോകത്താൽ തപ്തനായി സോമദത്തൻ സാത്യകിയെ ഗർഹിക്കുന്നവിധം കാണപ്പെടുന്നു. ഇതാ ദുഃഖം നിറഞ്ഞ ഭൂരിശ്രവസ്സിന്റെ അമ്മ ഭർത്താവായ സോമദത്തനെ ആശ്വസിപ്പിക്കുന്നു.

'ഹേ രാജാവേ, പ്രളയതുല്യമായി ഘോരമായ ഭാരതക്ഷയം, കുരുക്കളുടെ സംക്രന്ദനം നീ കാണുന്നില്ല. ഭാഗ്യം! വീരനായ യൂപധ്വജൻ, അനേകം യാഗം ചെയ്തവൻ ചത്തു കിടക്കുന്നതും നീ കാണുന്നില്ല. ഭാഗ്യം! തിരക്കിൽ സ്നുഷകളുടെ ഘോരമായ വിലാപവും ആഴിയിൽ സാരസീഘോഷംപോലെ നീ കേൾക്കുന്നുമില്ല. രാജാവേ, ഒറ്റവസ്ത്രം ഉടുത്തവരും, കരിംകൂന്തൽ ചിന്നിയവരുമായ നിന്റെ സ്നുഷകൾ ഭർത്താക്കന്മാരുടെ മൃതദേഹം കാണുവാൻ ഓടുന്നു. ചെന്നായ്ക്കൾ തിന്നുകൊണ്ടിരിക്കുന്ന ആ മൃതദേഹങ്ങൾ ഭാഗ്യം! നീ കാണുന്നുമില്ല. അർജ്ജുനൻ കൈയ

റുത്തിട്ടു വീഴ്ത്തിയ നരാഗ്ര്യനെ, പോരിൽ കൊന്ന ശലനെ, യജ്ഞകേതുവിനെ, ദുഃഖിക്കുന്ന സ്നുഷകളെ ആരെയും നീ ഭാഗ്യത്താൽ കാണുന്നില്ല! ഭാഗ്യത്താൽ നീ സൗമദത്തിയായ യൂപദ്ധ്വജന്റെ തേർത്തട്ടിൽ മിന്നുന്ന പൊന്നിൻകുട ഇപ്പോൾ കാണുന്നില്ല!' ഭൂരിശ്രവസ്സിന്റെ ഭാര്യമാർ ചുറ്റും ചുഴന്നു ദുഃഖിച്ചു വിലപിക്കുന്നു. പലതും പറഞ്ഞു വിലപിച്ച് ഭർത്തൃശോകാർത്ത മാരായ അവർ നിലത്തുവീഴുന്നു. കേശവാ, എന്തു കാഴ്ചയാണി ത്. 'ബീഭത്സു ഇത്ര മഹാബീഭത്സമായ ഈ കർമ്മം എങ്ങനെ ചെയ്തു? പ്രമത്തനായ ശൂരയജ്വാവിന്റെ കൈയറുത്തില്ലേ? പിന്നെയല്ലേ സാത്യകി പാപകർമ്മം ചെയ്തത്. പ്രായോപവിഷ്ട നായ സംശിതാത്മാവിനെയല്ലേ ഹനിച്ചത്? അധർമ്മത്താൽ രണ്ടുപേർ കൂടിയല്ലേ രാജാവേ, നിന്നെ കൊന്നുവീഴ്ത്തിയത്?' ഇപ്രകാരം യൂപധ്വജന്റെ ഭാര്യ, കൈപ്പിടിയിലൊതുങ്ങുന്നത്ര ഇടു ങ്ങിയ അരക്കെട്ടുള്ള സുന്ദരിയായ ഭാര്യ വിലപിക്കുന്നത് കൃഷ്ണാ, നീ കേൾക്കുന്നുണ്ടോ? 'അർജ്ജുനൻ വീഴ്ത്തിയ ഈ കൈ, ഹാ! അരഞ്ഞാണു പിടിച്ചഴിക്കുന്ന കൈയല്ലേ ഇത്? കുളുർക്കൊങ്കകൾ ഞെക്കുന്ന കൈയല്ലേ ഇത്? തുടയും നാഭിയും കടിപ്രദേശവും തലോടുന്ന കൈയല്ലേ ഇത്? ഉടുത്ത തുണിയുടെ കുത്തു പിടിച്ചഴിക്കുന്ന കൈയല്ലേ ഇത്? ശത്രുക്കളെ സംഹരിക്കുന്ന കൈയല്ലേ ഇത്? മിത്രങ്ങൾക്ക് അഭയം നല്കുന്ന കൈയല്ലേ ഇത്? ഗോസഹസ്രങ്ങളെ ദാനംചെയ്ത കൈയല്ലേ ഇത്? ക്ഷത്രിയന്മാരുടെ അന്നം വരുത്തുന്ന കൈയല്ലേ ഇത്. ഹാ! അർജ്ജുനൻ കൃഷ്ണന്റെ മുമ്പിൽവെച്ച് പ്രമത്തനായി പരനോടു പൊരുതുന്ന സമയത്തല്ലേ ഇതു വീഴ്ത്തിയത്! സദസ്സിൽ പ്രസം ഗിക്കുമ്പോൾ ഹേ ജനാർദ്ദനാ, നീ എന്തുപറയും? അർജ്ജുനൻ തന്റെ മഹാകർമ്മത്തെപ്പറ്റി പറയുമ്പോൾ ഈ അന്യായമായ കടുംകൈ പറയുകയില്ലല്ലോ?' എന്നു വിലപിച്ചുവിലപിച്ച് എണ്ണി പ്പെറുക്കി മുറവിളികൂട്ടി അപേക്ഷിച്ച് ആ വരാംഗന മിണ്ടാതായി. അപ്പോൾ അവളുടെ സപത്നികൾ വിലാപം തുടങ്ങി.

ബലവാനും വിക്രമിയുമായ ശകുനിയെ നോക്കൂ! മരുമക നായ സഹദേവൻ കൊന്നുവീഴ്ത്തിയ അമ്മാവനാണ് ഈ വീണു കിടക്കുന്നത്. പണ്ട് പൊന്നിൻതണ്ടുള്ള വെഞ്ചാമരത്തിന്റെ വീശ ലേറ്റവൻ ഇപ്പോൾ പക്ഷികളുടെ ചിറകടികൊണ്ടുള്ള കാറ്റേ റ്റാണു കിടക്കുന്നത്. ഇവൻ പല ചതിയും ചെയ്തവനാണ്. നൂറും ആയിരവും രൂപങ്ങൾ ഇവൻ കാണിച്ചിട്ടുണ്ട്. ആ മായാവിയുടെ മായകൾ, പാണ്ഡവന്മാരുടെ തേജസ്സിൽ വെന്തു വെണ്ണീറായി പ്പോയി. മായയാൽ ഈ ചതിയൻ ധർമ്മപുത്രനെ ചതിച്ചു. സഭ യിൽവെച്ചു വലിയ രാജ്യമാണ് തട്ടിയെടുത്തത്. ജീവൻ പണയം വെച്ച കളിയിൽ ഇപ്പോൾ ഇവൻ തോറ്റുപോയി. ഹേ കൃഷ്ണാ, ശകുനിയുടെ ചുറ്റും ശകുനി (പക്ഷി) വ്രജം കൂടിയിരിക്കുന്നു! എന്റെ മക്കളെ മുടിക്കുന്നതിന്നുവേണ്ടിയാണ് ഇവൻ ഈ ചൂതു കളി പഠിച്ചത്. ഇവൻ ഈ വലിയ വൈരം പാണ്ഡുപുത്രരുമായി ഉണ്ടാക്കി. അതിന്റെ ഫലമായി എന്റെ മക്കൾ കൂട്ടരോടൊത്തു മരിച്ചു. താനും മരിച്ചു. ശസ്ത്രംകൊണ്ട് എന്റെ മക്കൾ വെന്ന ലോകം എന്റെ മക്കൾക്കെന്നപോലെ ഈ ദുഷ്ടനും ലഭിക്കും. ഈ കുടിലൻ പരലോകത്തുവെച്ചും സത്യസന്ധരായ എന്റെ മക്കളെ മധുസൂദനാ! തെറ്റിക്കയില്ലല്ലോ?"

**25. ഗാന്ധാരീശാപദാനം – ഗാന്ധാരി ശ്രീകൃഷ്ണനെ ശപിക്കുന്നു** – ഗാന്ധാരി പറഞ്ഞു: "ഹേ കൃഷ്ണാ! കമ്പി ളിമെത്തയിൽ കയറേണ്ടവനായ കാംബോജരാജാവിനെ നീ കാണുന്നുണ്ടോ? വൃഷസ്കന്ധനായ അവൻ ചത്തു മണ്ണിൽ കിട ക്കുന്നു. അവന്റെ ചോരപുരണ്ടതും, ചന്ദനം തേച്ചതുമായ കൈകൾ കണ്ടിട്ട് ഭാര്യ മുറവിളികൂട്ടുന്നത് നീ കേട്ടുവോ? 'മോ തിരമണിഞ്ഞു പരിഘാഭങ്ങളായ ഈ കൈകൾ, നല്ല കൈത്ത ലവും അംഗുലികളുമുള്ള ഈ കൈകൾ, കണ്ടിട്ട് എന്റെ ഹൃദയം പൊരിയുന്നു. മുമ്പെ ഈ കൈകളുടെ ഇടയിൽപ്പെട്ട എനിക്കു സംഭോഗത്തിൽ തൃപ്തിവരാറില്ല; മതിയാകാറില്ല. നീയില്ലാതെ പ്രാണനാഥാ, ഞാൻ എന്ത് ഗതിയെ ആശ്രയിക്കേണ്ടൂ?' അനാ ഥരുടെ മട്ടിൽ ബന്ധുവിഹീനരായ സ്ത്രീകൾ വിറച്ച്, വെയിലേറ്റു തളർന്ന്, മധുരമായ സ്വരത്തിൽ വിലപിക്കുന്നു. വെയിലിൽ വാടിയ ദേവവനിയിലെ പൂമാലപോലെ തളർന്നാലും അവരുടെ ശോഭ വിടുന്നില്ല അരികെ കിടക്കുന്ന ശൂരനായ കലിംഗരാജാ വിനെയും തോൾവളയിട്ട കൈകളോടുകൂടിയ മഗധേശ്വരനായ ജയത്സേനനേയും നോക്കൂ! മഘധേശ്വരനെ ചുഴന്നു കരഞ്ഞ്, മഗധസ്ത്രീകൾ വിലപിക്കുന്നു. ജനാർദ്ദനാ, സുസ്വരമാരും, സുദീർഘാക്ഷികളുമായ അവരുടെ ഹൃദയഹാരിയായ നാദം എന്റെ മനസ്സിനെ മയക്കുന്നു. സർവ്വാഭരണങ്ങളും ചിന്നി, ശോകം മൂത്ത്, കരഞ്ഞ്, മെത്തമേൽക്കിടക്കാറുള്ള മാഗധനാരിമാർ വെറും മണ്ണിൽക്കിടക്കുന്നതു നോക്കൂ! കോസലേശനായ ബൃഹത്ബ ലനെ ചുഴന്ന് അവന്റെ ഭാര്യമാരിരുന്നു വിലപിക്കുന്നു. അഭിമന്യു വലിച്ചെയ്ത അമ്പുകളെ കണ്ട് ആ നാരിമാർ ദുഃഖത്തോടെ ഇരുന്നു മൂർച്ഛിച്ചുവീഴുന്നു. ഈ നല്ല നാരിമാർ വെയിലേറ്റും, ഉൾത്താപം വളർന്നു, തളർന്ന മുഖങ്ങൾ വാടിയ താമര കൾപോലെ കാണപ്പെടുന്നു. മാധവാ, ദ്രോണൻ വധിച്ച ശൂര ന്മാരായ ധൃഷ്ടദ്യുമ്നപുത്രന്മാർ എല്ലാവരും പൊന്മാലയ ണിഞ്ഞ് ശോഭിക്കുന്നു. തേരാകുന്ന അഗ്നികുണ്ഡലം, വില്ലാ കുന്ന അർച്ചിസ്സ്, അമ്പും, വേലും, ഗദയുമാകുന്ന ഇന്ധനം ഇവയോടുകൂടിയ ദ്രോണനോടേറ്റു ശരാഗ്നിയിൽ ശലഭങ്ങളായ കുമാരന്മാരാണിവർ. പൊൻചട്ടയിട്ടവരും, താലധ്വജന്മാരുമായ പഞ്ചകേകയഭ്രാതാക്കൾ കത്തുന്ന പഞ്ചാഗ്നികൾപോലെ ഇപ്പോഴും ഭാസിക്കുന്നു. ദ്രോണൻ പോരിൽ വീഴ്ത്തിയ ദ്രുപദനെ നോക്കൂ മാധവാ! കാട്ടിൽ സിംഹം കൊന്നുവിട്ട മത്തേഭംപോലെ അവൻ കിടക്കുകയാണ്. പാഞ്ചാലരാജാവിന്റെ നിർമ്മലമായ വെൺകൊറ്റക്കുട ഹേ പുണ്ഡരീകാക്ഷാ! ശരല്ക്കാലത്തെ തിങ്കൾപോലെ ശോഭിക്കുന്നു. വൃദ്ധനായ ദ്രുപദനെ ഭാര്യമാരും, സ്നുഷമാരും ചുഴന്നിരുന്നു വിലപിക്കുന്നു. അവർ പാഞ്ചാലരാ ജാവിനെ ഹൃദയവ്യഥയോടുകൂടി ഇടംചുറ്റുന്നു. വില്ലാളിയായ ധൃഷ്ടകേതുവിനെ, ദ്രോണൻ കൊന്ന ചേദിരാജാവിനെപ്പറ്റി ദുഃഖിച്ചു നാരികൾ സമീപത്തിരുന്നു വിലപിക്കുന്നു, വിളിച്ചുകേ ഴുന്നു. കാറ്റേറ്റ മരംപോലെ അവൻ ദ്രോണാസ്ത്രമേറ്റ് വീണുകി ടക്കുകയാണ്. ചേദിരാജാവായ, ശൂരനായ ധൃഷ്ടകേതു പല ശത്രുക്കളേയും കൊന്നതിന്നുശേഷമാണ് മൃതിയടഞ്ഞത്. ഖഗ ങ്ങൾ കൊത്തിവലിക്കുമ്പോൾ അവയെ തടുത്തിട്ട് ചേദിരാജാ വിന്റെ സമീപത്തിരുന്നു ഭാര്യമാർ കേഴുന്നു. അവന്റെ പുത്രനെ അങ്കത്തിൽ എടുത്തുവെച്ച് നാരിമാർ കേഴുന്നു. ഹൃഷീകേശാ, കേശകുണ്ഡലങ്ങളാൽ ശോഭിക്കുന്ന അവൻ കിടക്കുന്നത് നീ കാണുന്നില്ലേ? ഈ കിടക്കുന്ന സത്യവീരനായ ദാശാർഹജാത്മ ജനെ മടിയിൽ കയറ്റിവെച്ചു നാരികൾ നെഞ്ചിൽ അടിച്ചു കര യുന്നത് നോക്കൂ! കേശകുണ്ഡലങ്ങൾ ശോഭിക്കുന്ന ഇവന്റെ പുത്രനെ യുദ്ധത്തിൽ ദ്രോണൻ വളരെ ശരങ്ങൾവിട്ട് അറുത്തി ട്ടിരിക്കുന്നത് നോക്കൂ! ശത്രുക്കളുമായി പൊരുതുമ്പോൾ പോരിൽ നില്ക്കുന്ന വീരനായ അച്ഛനെ വിടാത്തതുപോലെ മരി ച്ചുകിടക്കുമ്പോഴും പിരിയാതെതന്നെ കിടക്കുന്നത് നോക്കൂ! ഒരി ക്കലും അച്ഛനെ വിട്ടുപിരിയാത്തവനാണ് ആ പുത്രൻ. ഇപ്രകാ രംതന്നെ എന്റെ പുത്രന്റെ പുത്രനായ ലക്ഷ്മണനും ദുര്യോധ നനെ പിൻതുടർന്നു. ഹേ കൃഷ്ണാ, വിന്ദാനുവിന്ദന്മാരായ അവ ന്ത്യരും വീണുകിടക്കുന്നു. ശിശിരത്തിന്റെ അന്ത്യത്തിൽ പൂത്ത സാലവൃക്ഷങ്ങൾപോലെയാണ് അവർ വീണുകിടക്കുന്നത്. പോരിൽ വാളും വില്ലുമേന്തിയ, കാഞ്ചനത്തോൾവളയും, കൈയു റയും ഇട്ട ഋഷഭാക്ഷർ കിടക്കുന്നത് നോക്കൂ! മാലയണിഞ്ഞാണ് അവർ കിടക്കുന്നത്. കൃഷ്ണാ, നിന്നോടൊപ്പം അവദ്ധ്യരാണ് പാണ്ഡവരെല്ലാം. മുക്തന്മാരായ ഭീഷ്മനും, ദ്രോണനും, കൃപ നും, ദുര്യോധനനും, ദ്രോണപുത്രനും, സൈന്ധവനും, സോമ

ദത്തനും, വികർണ്ണനും, ഭോജനും ഒന്നും അവരെ കൊല്ലുവാൻ കഴിഞ്ഞില്ല. ശസ്ത്രശക്തികൊണ്ട് ദേവന്മാരെപ്പോലും കൊല്ലുവാൻ കഴിയുന്ന നരർഷഭന്മാരാണിവർ, അവരൊക്കെ ചത്തു! കാലവിപര്യയം നോക്കൂ! ദൈവത്തിന്ന് ഒന്നും ഭാരമേറിയതായിട്ടില്ല. മാധവാ, ഈ ക്ഷത്രിയവീരരെ ക്ഷത്രിയമുഖ്യന്മാർ കൊന്നു വീഴ്ത്തിയില്ലേ? ഹേ കൃഷ്ണാ, നീ കാര്യം ഒക്കാതെ എപ്പോൾ ഉപപ്ലാവ്യത്തിലേക്ക് മടങ്ങിപ്പോയോ, അന്നു കഴിഞ്ഞു എന്റെ മക്കളുടെ കഥ! അന്നേ ചത്തവരാണ് എന്റെ മക്കൾ. ആ ശാന്തനവനും, ദ്രോണനും, പ്രാജ്ഞനായ വിദുരനും എന്നോടു പറഞ്ഞു: 'ഇനി നീ നിന്റെ മക്കളെ സ്നേഹിക്കരുത്' എന്ന്. അവർ കാണുന്ന കാഴ്ച ഒരിക്കലും പാഴായിപ്പോവുകയില്ല. വൈകാതെ എന്റെ മക്കളൊക്കെ ഭസ്മമായില്ലേ ജനാർദ്ദനാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് അഴൽമൂത്ത്, മൂർച്ഛിച്ച്, ഗാന്ധാരി വീണു! ദുഃഖധിക്യംമൂലം പ്രജ്ഞ നശിച്ചു; ധൈര്യവും കൈവിട്ടു. ഉടനെ കോപം കലർന്ന് പുത്രശോകാർത്തയായി അവൾ വ്യഥിതേന്ദ്രിയയായി കൃഷ്ണനിൽ കുറ്റം ചുമത്തി എഴുന്നേറ്റു."

ഗാന്ധാരി പറഞ്ഞു: "ഹേ ജനാർദ്ദനാ! തമ്മിൽ വഴക്കടിച്ച് പാണ്ഡവന്മാരും, കൗരവരും നശിച്ചു വെണ്ണീറായി ഹേ കൃഷ്ണാ, നീ എന്തുകൊണ്ടാണ് അവർ വഴക്കടിക്കുമ്പോൾ അവരെ ഉപേക്ഷിച്ചത്? വളരെ കിങ്കരന്മാരുള്ളവനും, ശക്തനും, മഹാബലനും, രണ്ടിനും മതിയായവനും, ശ്രുതവാക്യജ്ഞനുമല്ലേ നീ? നീ കുരുക്ഷയംകണ്ട് ഉപേക്ഷ കാണിച്ചത് നിന്റെ ആഗ്രഹംകൊണ്ടാണ്. അതു നിനക്ക് ഇഷ്ടമായതുകൊണ്ടാണ്. മധുസൂദനാ, മഹാബാഹോ! അതുകൊണ്ട് നീ അതിന്റെ ഫലം അനുഭവിക്കട്ടെ! പതിശുശ്രൂഷകൊണ്ട് പതിവ്രതയായ ഞാൻ കുറച്ചു തപം ഏറ്റിട്ടുണ്ടെങ്കിൽ, ആ തപോബലത്താൽ ഹേ ചക്രഗദാധരാ, ഞാൻ നിന്നെ ശപിക്കുന്നു: 'തമ്മിൽ കൊല്ലുന്ന കുരുപാണ്ഡവന്മാരെ ഭവാൻ ഉപേക്ഷിക്കുകയാൽ ഹേ ഗോവിന്ദാ, നീ ജ്ഞാതിവധം ചെയ്യട്ടെ! ഇന്നേക്കു മുപ്പത്താറാമത്തെ ആണ്ടു വരുമ്പോൾ ജ്ഞാതികളൊക്കെ കൊല്ലപ്പെട്ട്, അമാത്യന്മാരൊക്കെ കൊല്ലപ്പെട്ട്, എല്ലാ പുത്രന്മാരും മരിച്ച്, കാട്ടിൽപ്പോയി നീചമായ ഉപായത്താൽ നീയും നശിച്ചുപോകും. ഈ കാണുന്നപ്രകാരംതന്നെ ജ്ഞാതിബന്ധുജനങ്ങളൊക്കെ ചത്തതിന്നു ശേഷം നിങ്ങളുടെ സ്ത്രീകളൊക്കെ ഈ ഭാരതസ്ത്രീകളെപ്പോലെ കിടന്ന് ദുഃഖിക്കുമാറാകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഗാന്ധാരിയുടെ ശാപം കേട്ട് പുഞ്ചിരിയോടെ കൃഷ്ണൻ പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: 'വൃഷ്ണിചക്രം മുടിക്കുന്നതിന്ന് ഞാനല്ലാതെ മറ്റൊരുത്തനുമില്ല. സുവ്രതേ! നീ ഈ പറഞ്ഞത് എനിക്കറിയാം. ഞാൻ അതു ചെയ്യുവാൻ നിശ്ചയിച്ചിട്ടുള്ളതുതന്നെയാണ്. അവർ ദേവദൈത്യന്മാരാലോ, മറ്റു മർത്ത്യന്മാരാലോ അവദ്ധ്യരാണ്. യാദവന്മാർ തമ്മിൽതമ്മിൽ ഏറ്റുതന്നെ നശിക്കും.'

എന്നു ദാശാർഹൻ പറഞ്ഞതുകേട്ട് പാണ്ഡവന്മാർ ത്രസിച്ചുപോയി. അവർ ഏറ്റം ഉദ്വിഗ്നരായി ജീവിതത്തിലുള്ള ആശപോലും അവരിൽ ഇല്ലാതായി.

## ശ്രാദ്ധപർവ്വം

**26. ശേഷക്രിയ –** ഭഗവാൻ പറഞ്ഞു: "ഗാന്ധാരീ, എഴുന്നേൽക്കൂ! എഴുന്നേൽക്കൂ! ദുഃഖത്തിൽ കരൾ വെക്കാതിരിക്കൂ. നിന്റെ കുറ്റംകൊണ്ടുതന്നെയാണ് കൗരവനാശം വന്നുചേർന്നത്. ദുരാത്മാവും ദുരഭിമാനിയുമായ പുത്രനെ, വൃദ്ധശാസനതെറ്റിച്ച നിഷ്ഠൂരനായ ദ്വേഷമൂർത്തിയെ. ദുര്യോധനനെ മുൻനിർത്തി ദുഷ്കൃതം ചെയ്യുന്നതു നന്നെന്ന് നീ ചിന്തിക്കുന്നു. അവൻ ചെയ്ത കുറ്റം നീ എന്താണ് എന്നിൽ ആരോപിക്കുവാൻ വിചാരിച്ചത്? മൃതനെയോ, നഷ്ടനെയോ, പോയതിനെയോപ്പറ്റി മാഴ്കുന്നവൻ ദുഃഖത്താൽ പിന്നെയും ദുഃഖത്തിലാഴും. രണ്ടനർത്ഥങ്ങൾ അവന്നു നേരിടും."

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞ ആ പുനരുക്തമായ അപ്രിയോക്തി കേട്ട് ശോകവ്യാകുലചിത്തയായി ഗാന്ധാരി അടങ്ങി. ധൃതരാഷ്ട്രനാകട്ടെ, അജ്ഞാനതിമിരം വന്ന് ധർമ്മാത്മാവായ ധർമ്മജനോട് ഇങ്ങനെ ചോദിച്ചു: 'ഹേ പാണ്ഡവാ, ജീവിക്കുന്ന സൈന്യങ്ങളുടെ പരിണാമം നീ കാണുന്നു. എത്രപേർ ചത്തു? എത്രപേർ ബാക്കിയുണ്ട് ഈ യുദ്ധത്തിൽ? അവരുടെ സംഖ്യ നിനക്ക് അറിവുണ്ടെങ്കിൽ പറയുക!"

യുധിഷ്ഠിരൻ പറഞ്ഞു: "ഈ യുദ്ധത്തിൽ ദശായുതം അയുതവും ഇരുപതിനായിരം കോടിയും അറുപത്തിയാറും ആളുകളാണ് ചത്തത്. കണ്ടുകിട്ടാത്ത വീരന്മാർ പതിനായിരമുണ്ട്. പിന്നെ വേറെ ആയിരത്തിഅറുപത്തഞ്ചുമുണ്ട്."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! ആ നരോത്തമന്മാർ ഏതു ഗതിയെയാണു പ്രാപിച്ചത്? മഹാബാഹോ, നീ സർവ്വജ്ഞനല്ലേ, പറയൂ!"

യുധിഷ്ഠിരൻ പറഞ്ഞു: "സസന്തോഷം പോരിൽ ശരീരാഹുതിചെയ്ത ആ വീരന്മാർ ഇന്ദ്രലോകം പ്രാപിച്ചു. ഹർഷമില്ലാത്ത മനസ്സോടെ പോരാടി മരിച്ചവർ ഗന്ധർവ്വലോകം പ്രാപിച്ചു. ഭയങ്കരമായ പോരാട്ടത്തിൽപ്പെട്ടും യാചിച്ചും പൃഷ്ഠംതിരിഞ്ഞും യുദ്ധത്തിൽ ചത്തവർ ഗുഹ്യകന്റെ അന്തികത്തിലെത്തി. പരന്മാരുടെ പീഡയേറ്റ് ആയുധമില്ലാതെ, പോരിൽ നേരിട്ടുനിന്ന്, അസ്ത്രങ്ങളേറ്റു മരിച്ച ക്ഷത്രധർമ്മപാരായണന്മാർ തേജസ്വികളായി ബ്രഹ്മലോകം പ്രാപിച്ചു. പോരിന്നിടയിൽ വല്ലപാടും മരിച്ചവർ ഉത്തരകുരുരാജ്യത്തിൽ എത്തിക്കഴിഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "മകനേ! സിദ്ധനെപ്പോലെ നീ എങ്ങനെ ഇതു കണ്ടു? എന്നോടു പറയാൻ വിരോധമില്ലെങ്കിൽ പറഞ്ഞാലും."

യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങയുടെ ആജ്ഞപ്രകാരം പണ്ട് കാട്ടിൽ ഞാൻ സഞ്ചരിച്ചിരുന്നകാലത്ത് തീർത്ഥയാത്രയിൽ ഈ അനുഗ്രഹം നേടി. ദേവർഷിയായ ലോമശനെ ഞാൻ കണ്ടു. അദ്ദേഹത്തിൽനിന്ന് ജ്ഞാനയോഗത്തിൽ ദിവ്യചക്ഷുസ്സ് സമ്പാദിച്ചു."

ധൃതരാഷ്ട്രൻ പറഞ്ഞു: "ഈ കൂട്ടത്തിൽ അനാഥരുണ്ട്, സനാഥരുമുണ്ട്. അവരുടെ ദേഹങ്ങൾ വിധിപ്രകാരം ചുടുകയില്ലേ? കർത്താക്കളില്ലാത്തവർക്കും യജ്ഞം ചെയ്യാനാളില്ലാത്തവർക്കും സുപർണ്ണന്മാരും ഗൃദ്ധ്രങ്ങളും കൊത്തിവലിക്കുന്നവരും ക്രിയകൊണ്ട് പരലോകപ്രാപ്തിയുണ്ടാകേണ്ടതല്ലേ, യുധിഷ്ഠിരാ?"

വൈശമ്പായനൻ പറഞ്ഞു: "എന്ന് മഹാപ്രാജ്ഞനായ യുധിഷ്ഠിരൻ ധൃതരാഷ്ട്രൻ പറഞ്ഞതുകേട്ട് സുധർമ്മാവിനേയും ധൗമ്യനേയും സഞ്ജയനേയും ഭീമനേയും വിദുരനേയും യുയുത്സുവിനേയും ഇന്ദ്രസേനാദ്യരായ സൂതന്മാരേയും ഭൃത്യന്മാരേയുമൊക്കെ വിളിച്ച് ആജ്ഞാപിച്ചു: 'ഇവർക്ക് നിങ്ങൾ അനേകം പ്രേതകാര്യങ്ങൾ ചെയ്യിക്കുവിൻ. ശരീരങ്ങൾ നാഥനില്ലാതെ കിടന്നു നാശമാകാത്ത വിധം ചെയ്യുക!'

ധർമ്മരാജാവിന്റെ ആജ്ഞയാൽ വിദുരനും സഞ്ജയനും സുധർമ്മാവും ധൗമ്യനും ഇന്ദ്രസേനാദികളുംകൂടി അകിലും ചന്ദനവും മറ്റ് ഉത്തമവൃക്ഷങ്ങളും ഗവ്യങ്ങളും നെയ്യ്, എണ്ണ, ഗന്ധം, വീരാളിപ്പട്ട്, വസ്ത്രങ്ങൾ എന്നിവയും കൊണ്ടുവന്നു. വിലപ്പെട്ട

വിറകിൻകെട്ടും തകർന്ന തേരുകളും നാനാവിധത്തിലുള്ള ആയുധങ്ങളുമെല്ലാം കൂട്ടിപണിപ്പെട്ട് ചിതയുണ്ടാക്കി. വിധിപ്രകാരം കർമ്മങ്ങളോടുകൂടി അവ്യഗ്രരായി ദഹിപ്പിച്ചു.

ദുര്യോധനനെ നൂറു തമ്പിമാരോടൊപ്പം, ശല്യനെ, ശലനെ, ഭൂരിശ്രവസ്സിനെ, ജയദ്രഥരാജാവിനെ, അഭിമന്യുവിനെ, ദൗശ്ശാസിനിയെ, ലക്ഷ്മണനെ, ധൃഷ്ടകേതുവിനെ, ബൃഹന്തനെ, സോമദത്തനെ, സൃഞ്ജയസംഘത്തെ, ക്ഷേമധന്വാവിനെ, വിരാടനെ, ദ്രുപദനെ, ശിഖണ്ഡിയെ, ധൃഷ്ടദ്യുമ്നനെ, യുധാമന്യുവിനെ, ഉത്തമൗജസ്സിനെ, കൗസല്യനെ, ദ്രൗപദേയന്മാരെ, ശകുനിയെ, വൃഷകാചലരെ, ഭഗദത്തനെ, കർണ്ണനെ, കർണ്ണപുത്രന്മാരെ, കേകയരെ, ത്രിഗർത്തരഥീന്ദ്രന്മാരെ, ഘടോൽക്കചനെ, ബകസോദരന്മാരെ, അലംബുഷനെ, ജലസന്ധനെ, മറ്റു നൂറുനൂറു മന്നവന്മാരെയും, നൂറും ആയിരവുമായ മറ്റുള്ളവരേയും നെയ്യൊഴിച്ച് ആളിക്കത്തുന്ന അഗ്നിയിൽ ദഹിപ്പിച്ചു. ആ യോഗ്യന്മാർക്ക് പിതൃമേധങ്ങൾ അപ്രകാരം നടന്നു. സാമവേദങ്ങൾ പാടി, മറ്റുള്ളവർ അവരെപ്പറ്റി മാഴ്കി. ഋക്സാമനാദത്താലും കരളലിയിക്കുന്നവിധം സ്ത്രീകളുടെ വിലാപത്തിനാലും ഇടകലർന്ന ആ നാദം സർവ്വജീവികളേയും ആ നിശയിൽ കശ്മലം കൊള്ളിച്ചു. പുകയില്ലാതെ എരിഞ്ഞാളുന്ന അഗ്നി ജ്വലിച്ചു. ചെറുകാർമൂടിത്തിളങ്ങുന്ന ഗ്രഹങ്ങളുടെ ഭംഗിയിൽ ആ ചിതകൾ പ്രശോഭിച്ചു. നാനാദേശങ്ങളിൽനിന്നു വന്നുചേർന്ന് യുദ്ധക്കളത്തിൽവെച്ചു ജീവിതയാത്ര അവസാനിച്ച അനവധി യോദ്ധാക്കളേയും കൊണ്ടുവന്ന് പല പല കൂട്ടങ്ങളാക്കി, ചിതകൂട്ടി, നെയ്യൊഴിച്ച്, വളരെ വിറകുകൂട്ടി, അഗ്നികൊളുത്തി ദഹിപ്പിച്ചു. ധർമ്മരാജാവിന്റെ കല്പനപ്രകാരം വിദുരൻ ശവദാഹകർമ്മം യഥാവിധി നിർവ്വഹിച്ചു. അനന്തരം കുരുരാജാവായ യുധിഷ്ഠിരൻ ധൃതരാഷ്ട്രനെ മുമ്പേ നടത്തി ഗംഗയിലേക്കു പോയി.''

**27. കർണ്ണഗൂഢജത്വകഥനം – കർണ്ണൻ തന്റെ മൂത്ത പുത്രനാണെന്നുള്ള രഹസ്യം കുന്തി പാണ്ഡവന്മാരെ അറിയിക്കുന്നു –** വൈശമ്പായനൻ പറഞ്ഞു: ''ഹേ ജനമേജയാ! അവർ ശുദ്ധവും പുണ്യവുമായ വെള്ളം ഒഴുകുന്ന ഗംഗയിൽ ചെന്ന് ഒഴുക്കുള്ളതായ കയത്തിന്റെ ഉയർന്ന മണൽപ്പുറത്ത് എത്തി. ഉത്തരീയം, തലക്കെട്ട്, ആഭരണങ്ങൾ മുതലായവയൊക്കെ അഴിച്ചുവെച്ച്, പിതാക്കൾക്കും സോദരന്മാർക്കും കാന്തന്മാർക്കും കുരുനാരികൾ വിലാപനാദത്തോടെ ഉദകക്രിയ ചെയ്തു. വീരപത്നികൾ വീരന്മാർക്ക് ഉദകക്രിയ ചെയ്യുമ്പോൾ സുഹൃത്തുക്കൾക്ക് ധർമ്മരാജാവും ഉദകക്രിയചെയ്തു. അപ്പോൾ ഗംഗ നല്ല ഉപതീർത്ഥത്തോടുകൂടി ഊക്കിൽ ഒഴുകി, മഹോദധിപോലെ കാണപ്പെട്ടു. ദുഃഖിതരായ വീരപത്നിമാരാൽ ഗംഗാതീരം വിളങ്ങി.

ഈ സമയത്തു പെട്ടെന്ന് ഇണ്ടൽമുഴുത്ത്, തേങ്ങിക്കരഞ്ഞുകൊണ്ട് വീരമാതാവായ കുന്തി മന്ദമായി മക്കളോടു പറഞ്ഞു: 'ആർ ശൂരനും മഹേഷ്വാസനും രഥയൂഥപയൂഥപനുമായിരുന്നു, യുദ്ധത്തിൽ അർജ്ജുനനാൽ കൊല്ലപ്പെട്ട, വീരലക്ഷണമൊത്ത ആരെ സൗതിരാധേയൻ എന്ന് നിങ്ങൾ ഓർക്കുന്നു, സൂര്യനെപ്പോലെ പ്രഭുവായി യുദ്ധക്കളത്തിൽ ആർ ശോഭിച്ചിരുന്നു, ദുര്യോധനബലം മുറ്റും വഹിച്ച് കൂട്ടത്തോടെ നിങ്ങളോട് ആർ എതിർത്തു വിളങ്ങിയിരുന്നു, മന്നിൽ വീര്യംകൊണ്ടു കിടയറ്റവനായി ആർ ശോഭിച്ചു, ആ സത്യസന്ധനും പോരിൽ പിന്തിരിയാത്ത ശൂരനും പ്രാണൻ കളഞ്ഞും കീർത്തിവരിച്ചവനും അക്ലിഷ്ടകർമ്മാവും നിങ്ങളുടെ ഭ്രാതാവുമായ കർണ്ണന് ഹേ പാണ്ഡുപുത്രന്മാരേ, നിങ്ങൾ ശേഷക്രിയ ചെയ്യുവിൻ! അവൻ നിങ്ങൾക്ക് അഗ്രജനാണ്. എന്നിൽ ആദിത്യന്നു പിറന്നവനാണ്. അവൻ കുണ്ഡലവും ചട്ടയുമായി പിറന്ന ശൂരനും അർക്കസമപ്രഭനുമാണ്!'

പാണ്ഡവന്മാരെല്ലാവരും അമ്മയുടെ ഈ വാക്കു കേട്ടു നടുങ്ങിപ്പോയി. ഞെട്ടലോടും, അപ്രിയത്തോടുംകൂടി അമ്മയുടെ വാക്കു കേട്ടു. കർണ്ണനെപ്പറ്റി ഓർത്ത് അവർ വീണ്ടും ദുഃഖിതരായി. പിന്നെ ആ പുരുഷവ്യാഘ്രനായ യുധിഷ്ഠിരൻ പാമ്പിനെപ്പോലെ ചീറ്റിക്കൊണ്ട് അമ്മയോടു പറഞ്ഞു: 'ശരമാകുന്ന തിരമാലയും, ധ്വജമാകുന്ന ചുഴിയും, മഹാഭുജമാകുന്ന ഗ്രാഹവും ചേർന്നവനും, തലനാദം മുഴക്കുന്നവനുമായ ആ തേരാളിയാകുന്ന ഹ്രദം ഏതൊരുത്തനാണോ, ആർ എയ്യുന്ന ദിക്കിൽ അർജ്ജുനനൊഴികെ മറ്റാർക്കും നില്ക്കുവാൻ കഴിയാതിരുന്നുവോ, ദേവഗർഭനായ അവൻ ഭവതിക്കു സൂര്യദേവനിൽനിന്നു മുമ്പുണ്ടായ പുത്രനാണെന്നോ? ആരുടെ ബാഹുതാപത്താൽ ഞങ്ങളൊക്കെ തപിച്ചുവോ, വസ്ത്രംകൊണ്ട് തീയിനെ എന്നപോലെ ഭവതി അവനെ എങ്ങനെ മറച്ചു? എന്തിനു മറച്ചു? ധാർത്തരാഷ്ട്രർ നിത്യവും ആരുടെ ദോർബ്ബലത്തെ, ഞങ്ങൾ ഗാണ്ഡീവിയുടെ ദോർബ്ബലത്തെയെന്നപോലെ ഉപാസിച്ചുവോ, എല്ലാ തേരാളിമന്നോരുടേയും ബലം ആ കുന്തീപുത്രനായ കർണ്ണന്നല്ലാതെ മറ്റാർക്ക് ഏറ്റുവാൻ കഴിയും? ആ കർണ്ണൻ ഞങ്ങൾക്ക് ജ്യേഷ്ഠഭ്രാതാവാണെന്നോ? സർവ്വശസ്ത്രധരോത്തമനായ അവൻ ഞങ്ങളുടെ 'വല്യേട്ട' നാണെന്നോ? അത്ഭുതം! ആശ്ചര്യവീര്യവാനായ അവനെ അമ്മ ആദ്യം പെറ്റതാണെന്നോ? അയ്യോ! അമ്മയുടെ മന്ത്രഗ്രഹണംമൂലം ഞങ്ങൾ തകർന്നുപോയല്ലോ! അമ്മേ, കർണ്ണനെ കൊല്ലുകയാൽ സബാന്ധവരായ ഞങ്ങൾ ആർത്തരായിരിക്കുന്നു! അഭിമന്യുവിനാശത്താലും, ദ്രൗപദേയവധത്താലും പാഞ്ചാലരുടെ നാശത്താലും, കുരുവംശക്ഷയത്താലും ഉണ്ടായ ദുഃഖം ഇപ്പോൾ നൂറിരട്ടിച്ച് എനിക്കു തട്ടിയിരിക്കുന്നു. കർണ്ണനെപ്പറ്റി മാഴ്കി അഗ്നിയിൽപ്പെട്ടവനെപ്പോലെ ഞാൻ വേവുന്നു. കർണ്ണൻ ഞങ്ങളുടെ സഹോദരനാണെന്ന് അറിഞ്ഞിരുന്നെങ്കിൽ കിട്ടുവാൻ വയ്യാത്തതായി ഇങ്ങ് ഒരെണ്ണവുമില്ലാതാകുമായിരുന്നു. ഘോരമായ ഈ കുരുകുലക്ഷയം വന്നുകൂടുകയും ഇല്ലായിരുന്നു.' ഇപ്രകാരം വിലപിച്ച് ധർമ്മരാജാവായ യുധിഷ്ഠിരൻ ദുഃഖിച്ചാർത്ത് അവന്ന് ഉദകക്രിയ ചെയ്തു.

ഈ സംഭവം കണ്ടതോടുകൂടി പെട്ടെന്നു സ്ത്രീകളെല്ലാവരും സഹിക്കവയ്യാത്ത ദുഃഖത്താൽ പൊട്ടിക്കരഞ്ഞു! മുറവിളികൂട്ടി. ധർമ്മരാജാവ് ദുഃഖിച്ച് ആർത്തു വിലപിച്ച് സ്വന്തം ജ്യേഷ്ഠനായ കർണ്ണന് ഉദകക്രിയ ചെയ്യുന്നതു കണ്ട് ഹൃദയം തകർന്ന് അവർ വിലപിച്ചു. ഉടനെ തന്റെ കൂടെയിരുന്ന് ഉദകക്രിയ ചെയ്യുവാൻ യുധിഷ്ഠിരൻ കർണ്ണന്റെ ഭാര്യമാരെ വരുത്തി. ധീമാനായ കുരുരാജാവ് അവരോടൊത്ത് ഉദകക്രിയചെയ്ത് പ്രേതകൃത്യങ്ങൾ നിർവ്വഹിച്ചു. 'പാപികളായ ഞങ്ങൾക്ക് അറിയാതിരുന്നതുകൊണ്ടാണ് ശ്രേഷ്ഠഭ്രാതാവായ കർണ്ണനെ കൊല്ലേണ്ടിവന്നത്. അതുകൊണ്ട് സ്ത്രീകൾക്ക് ഒരിക്കലും രഹസ്യം മനസ്സിൽ കാത്തുസൂക്ഷിക്കാൻ പറ്റാതിരിക്കട്ടെ' എന്നു പറഞ്ഞ് ആ ധർമ്മരാജാവ് നാനാചിന്തകളാൽ ആകുലേന്ദ്രിയനായി ഭ്രാതാക്കളുമൊന്നിച്ച് സ്നാനംചെയ്ത് ഗംഗാജലംവിട്ടു കയറി.''

# ശാന്തിപർവ്വം

*"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## രാജധർമ്മാനുശാസനപർവ്വം

**1. കർണ്ണാഭിജ്ഞാനം** – വൈശമ്പായനൻ പറഞ്ഞു: "മരിച്ചുപോയ സുഹൃത്തുക്കൾക്കൊക്കെ പാണ്ഡവർ ഉദകക്രിയ ചെയ്തു. ധൃതരാഷ്ട്രനും, വിദുരനും, എല്ലാ ഭാരതസ്ത്രീകളും, പാണ്ഡവന്മാരോടുകൂടി ഉദകക്രിയ നടത്തി. ഒരു മാസം ആശൗചകർമ്മങ്ങൾ ചെയ്യുവാൻ പൂരംവിട്ട് അവിടെ എല്ലാവരുംകൂടി താമസമാക്കി.

ഉദകക്രിയ ചെയ്യുന്ന ധർമ്മപുത്രരാജാവിനെ കാണുന്നതിന്ന് സിദ്ധന്മാരും, ബ്രഹ്മർഷികളും, മഹാത്മാക്കളും അവിടെ എത്തി. ദ്വൈപായനൻ, നാരദൻ, ദേവലൻ, ദേവസ്ഥാനൻ, കണ്വൻ എന്നിവരും, അവരുടെയൊക്കെ ശിഷ്യന്മാരും, മറ്റു വേദജ്ഞാനികളും, കൃതജ്ഞരായ ദ്വിജന്മാരും കുരുമുഖ്യനായ ധർമ്മപുത്രനെ ചെന്നു കണ്ടു.

അവർ ധർമ്മരാജാവിന്റെ പൂജയേറ്റ് മഹാർഹമായ പീഠങ്ങളിൽ ഇരുന്നു. കാലോചിതമായ സൽക്കാരം സ്വീകരിച്ച് യുധിഷ്ഠിരന്നു ചുറ്റും ഉപാസിച്ചു. പുണ്യമായ ഗംഗാതീരത്തിൽ ശോകവ്യാകുലചിത്തനായി ഇരിക്കുന്ന നൃപനെ വിപ്രന്മാർ ആശ്വസിപ്പിച്ചു. നാരദൻ, വേദവ്യാസൻ മുതലായ മുനിമാരുമായി സംഭാഷണം ചെയ്തതിന്നുശേഷം ധർമ്മപുത്രനോട് നാരദൻ ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! കൈയൂക്കുകൊണ്ടും, മാധവന്റെ പ്രസാദംകൊണ്ടും, ധർമ്മംകൊണ്ടും ഭവാൻ ഭൂമിയൊക്കെ ജയിച്ചല്ലോ! ഭാഗ്യത്താൽ നീ ഈ ലോകഭയങ്കരമായ പോര് വിട്ടു കയറിപ്പോന്നു! ക്ഷത്രധർമ്മത്തിൽ തൽപരനായവൻ പിന്നെ ശോകമോഹങ്ങൾക്ക് അധീനനല്ലല്ലോ? ശത്രുക്കളെയൊക്കെ കൊന്ന് ഹതാരിയായ ഭവാൻ സുഹൃത്തുക്കളെയൊക്കെ നിന്ദിപ്പിക്കുന്നില്ലേ? ശ്രീനേടിയ അങ്ങയെ ശോകം ബാധിക്കുന്നില്ലല്ലോ?"

യുധിഷ്ഠിരൻ പറഞ്ഞു: 'കൃഷ്ണന്റെ പ്രസാദത്താലും, ക്ഷത്രിയന്മാരുടെ ബാഹുബലത്താലും, വിപ്രന്മാരുടെ പ്രസാദത്താലും, ഭീമാർജ്ജുനന്മാരുടെ ഉഗ്രമായ ശക്തിയാലും ഞാൻ ഈ ഭൂമിയൊക്കെ വെന്നു. എന്നാലും എന്റെ ഹൃദയം ശാന്തിയെ പ്രാപിക്കുന്നില്ല. കനത്ത ദുഃഖം എന്നെ പീഡിപ്പിക്കുന്നു. ലോഭം കാരണം ഞാൻ ജ്ഞാതിവർഗ്ഗത്തിനെല്ലാം നാശം വരുത്തിക്കൂട്ടി. സുഭദ്രപുത്രനായ അഭിമന്യുവിനേയും, ദ്രൗപദിയുടെ എല്ലാ പുത്രന്മാരേയും കൊല്ലിച്ചു. ആ ഇഷ്ടസുതന്മാരുടെ നാശത്തിൽ, ഭഗവാനേ, ഈ ജയം എനിക്ക് എങ്ങനെ ജയമാകും? ഈ ജയം എനിക്ക് തോൽമയായിട്ടാണ് തോന്നുന്നത്. ദ്വാരകാപുരിയിലിരിക്കുന്ന എന്റെ വധുവായ വാർഷ്ണേയി, കൃഷ്ണൻ അങ്ങ് ചെല്ലുമ്പോൾ എന്താണ് പറയുക? മക്കളും, എല്ലാ ബന്ധുക്കളും മരിച്ചുപോയി ദുഃഖിക്കുന്ന പാവം പാർഷതി എന്റെ പ്രിയവും, ഹിതവും നോക്കുന്ന ആ സാധ്വി! അവളെക്കുറിച്ചു ചിന്തിക്കുമ്പോൾ എന്റെ ഹൃദയം നീറുന്നു! ഭഗവാനേ, നാരദാ! വേറെ ഒരു കാര്യംകൂടി ഭവാനോടു പറയാം: മന്ത്രസംവരണംമൂലം എന്റെ അമ്മ കുന്തി എന്റെ ദുഃഖത്തെ വളർത്തിയിരിക്കുന്നു. ഹാ, കഷ്ടം! ആയിരം ആനയുടെ ബലമുള്ളവൻ ലോകത്തിൽ ഏറ്റവും ശ്രേഷ്ഠനും, എതിരില്ലാത്തവനുമായ മഹാരഥൻ ധീമാൻ, ഗജേന്ദ്രഗമനൻ, ഘൃണി, ദാതാവ്, യതവ്രതൻ, ധാർത്തരാഷ്ട്രന്മാർക്ക് ആശ്രയമായവൻ, മാനി, തീക്ഷ്ണപരാക്രമൻ, അമർഷി, നിത്യസംരംഭി, രണത്തിൽ ഞങ്ങൾക്ക് ആക്ഷേപദൻ, ശീഘ്രാസ്ത്രൻ, ചിത്രയോധി, കൃതി, അത്ഭുതവിക്രമൻ ഇങ്ങനെയൊക്കെ സർവ്വഗുണങ്ങളും തികഞ്ഞ കർണ്ണൻ കുന്തിക്കു ഗൂഢമായി ഉൽപന്നനായ പുത്രൻ ആയിരുന്നുപോലും! ഞങ്ങളുടെ ജ്യേഷ്ഠനായിരുന്നുപോലും! ഈ വാസ്തവം ഉദകക്രിയ സന്ദർഭത്തിൽ മാത്രമാണ് അമ്മ ഞങ്ങളോടു പറഞ്ഞത്. ആ സൂര്യപുത്രനെ പ്രസവിച്ച ഉടനെ പെട്ടിയിൽവെച്ച് ഗംഗയിൽ ഒഴുക്കി! ലോകർ അവനെ 'സൂതപുത്രൻ', 'രാധേയൻ' എന്നൊക്കെ വിചാരിച്ചു. അവൻ കുന്തിയുടെ ആദ്യത്തെ പുത്രനും, ഈ ഞങ്ങളുടെ ജ്യേഷ്ഠനുമാണ്. വാസ്തവമറിയാതെ ഈ പാപി ജ്യേഷ്ഠനെ കൊല്ലിച്ചു. ഈ വിചാരം എന്നെ ചുട്ടു ചാമ്പലാക്കുന്നു. പഞ്ഞിക്കെട്ടിൽ തീപിടിച്ചപോലെ ഞാൻ നീറുന്നു. അവൻ ഭ്രാതാവായിരുന്നുവെന്ന് ശ്വേതാശ്വനായ അർജ്ജുനൻ അറിഞ്ഞിരുന്നില്ല. ഭീമനും, ഞാനും, നകുലസഹദേവന്മാരും അറിഞ്ഞിരുന്നില്ല. അവന്റെ അരികിൽ അമ്മ ചെന്ന് 'നീയും എന്റെ പുത്രനാണ്' എന്നു പറഞ്ഞു. ഞങ്ങളുടെ ശമത്തിന്നു വേണ്ടി യാചിച്ചു. മഹാത്മാവായ അദ്ദേഹം അമ്മയുടെ ആഗ്രഹം അനുസരിച്ചില്ല. ഒടുവിൽ അമ്മയോട് ഇപ്രകാരം പറഞ്ഞുവെന്ന് ഞങ്ങൾ കേട്ടു: 'ദുര്യോധനനെ വിടുവാൻ എനിക്കു നിവൃത്തിയില്ല. അങ്ങനെ ചെയ്താൽ ഞാൻ അനാര്യനും, കൃതഘ്നനും, നൃശംസനുമാകും. അതുകൊണ്ട് എനിക്ക് അമ്മേ, നീ പറയുന്ന വിധം ധർമ്മപുത്രനുമായി സന്ധിചെയ്യുവാൻ പാടില്ല.' 'പോരിൽ അർജ്ജുനനെ ഭയപ്പെട്ട് കർണ്ണൻ പാണ്ഡവരുമായി സന്ധിചെയ്തു' എന്ന ഒരു ദുഷ്കീർത്തിയും എനിക്കുണ്ടാകും. ഞാൻ കൃഷ്ണനോടുകൂടിയ അർജ്ജുനനെ യുദ്ധത്തിൽ ജയിച്ചതിന്നുശേഷം ധർമ്മജനുമായി സന്ധിചെയ്യാം' എന്നു പറഞ്ഞു. പൃഥുരസ്സായ അവനോട് അമ്മ വീണ്ടും പറഞ്ഞു: 'നീ മറ്റ് നാലു പേർക്കും അഭയം നല്കണം. അർജ്ജുനനോട് എതിർത്തുകൊള്ളുക' എന്നു പറഞ്ഞ് തന്റെ ചാരെ വിറച്ചുനില്ക്കുന്ന അമ്മയോട് അവൻ കൈകൂപ്പിപ്പറഞ്ഞു: 'എന്റെ പിടിയിൽ കിട്ടുന്ന അവസരത്തിൽ ഞാൻ ആ നാലുപേരേയും കൊല്ലാതെ വിടാം. അർജ്ജുനനൊഴികെ മറ്റുള്ള നാലുമക്കളേയും ഞാൻ സന്ദർഭം കിട്ടിയാലും കൊല്ലുകയില്ല. ദേവീ! ഭവതിക്ക് അഞ്ചു മക്കൾ എന്നുമുണ്ടാകും! കർണ്ണൻ ചത്താൽ അർജ്ജുനൻ! അർജ്ജുനൻ

---

* *"നരന്മാരെല്ലാം ചെന്നണയേണ്ടുന്ന രക്ഷാമൂർത്തിയേയും, നരന്മാരെ നാരായണങ്കലണയ്ക്കാൻ നയിക്കുന്ന ഉത്തമനായ നരനേയും, നരന്മാർക്ക് നാരായണങ്കലേക്കുള്ള മാർഗ്ഗമായ സാഹിത്യവിദ്യയുടെ അധിദേവതയായ സരസ്വതീദേവിയേയും ആ വിദ്യാമാർഗ്ഗത്തിലൂടെ ആദ്യം നടന്നു കാണിച്ച കൃഷ്ണദ്വൈപായനനേയും നമസ്കരിച്ചിട്ടു വേണം 'ജയം' എന്ന ശ്രീമഹാഭാരതം ഉച്ചരിച്ചുതുടങ്ങുവാൻ."* – *കുട്ടിക്കൃഷ്ണമാരാര്.*

ചത്താൽ കർണ്ണൻ. അപ്പോൾ അഞ്ചു മക്കൾക്ക് കുറവുണ്ടാക യില്ല.' ഇതു കേട്ട് ആ പുത്രനോട് പുത്രവത്സലയായ അമ്മ വീണ്ടും പറഞ്ഞു: 'സ്വസ്തിചെയ്യുവാൻ കണ്ട അനുജന്മാർക്കു നീ സ്വസ്തിചെയ്യണം' എന്നു പറഞ്ഞ് അമ്മ പുത്രനോട് യാത്ര പറഞ്ഞ് സ്വഗൃഹത്തിലേക്കു പോന്നു. ആ വീരനായ ജ്യേഷ്ഠനെ അനുജനായ അർജ്ജുനൻ സംഹരിച്ചു. കർണ്ണനും അമ്മയും ആ സ്വകാര്യസംഭാഷണം പുറത്താക്കിയില്ല. ആ ശൂരനായ വില്ലാളി വീരനെ അർജ്ജുനൻ കൊന്നു. പിന്നീടാണ് ഞാൻ അവനെ സോദരനാണെന്നറിഞ്ഞത്. കർണ്ണൻ എന്റെ ജ്യേഷ്ഠനാണെന്ന് പിന്നീടാണ് അമ്മ പറഞ്ഞത്. അതുകൊണ്ട് ഭ്രാതൃഹന്താവായ ഞാൻ വ്യഥയിൽ ആണ്ടുപോയിരിക്കുന്നു. കർണ്ണാർജ്ജുനസഹാ യമുണ്ടെങ്കിൽ ഞാൻ ഇന്ദ്രനേയും ജയിക്കും. സഭയിൽവെച്ച് ദുഷ്ടരായ ധാർത്തരാഷ്ട്രന്മാർ ആ ക്ലേശമേൽപ്പിച്ചപ്പോൾ ഉടനെ ഉണ്ടായ ക്രോധം കർണ്ണനെ കണ്ടാൽ അടങ്ങും. ദുര്യോധനഹി തത്തിന്നുവേണ്ടി ചൂതരങ്ങത്തുവെച്ച് അവൻ പറഞ്ഞ രൂക്ഷവും കടുത്തതുമായ വാക്കുകൾ കേൾക്കിലും അവന്റെ പാദങ്ങൾ കാണുമ്പോൾ അതൊക്കെ അടങ്ങും. അവൻ അമ്മയുടെ പാദ ങ്ങൾപോലിരിക്കുന്ന അവന്റെ പാദങ്ങൾ കാണുന്നു. കുന്തിക്കും അവനും തമ്മിൽ സാമ്യം തിരഞ്ഞ എനിക്ക് ആ പാദങ്ങൾ കണ്ട പ്പോൾ സംശയം തീർന്നു. യുദ്ധത്തിൽ അവന്റെ രഥചക്രം ഭൂമി ഗ്രസിക്കുവാനുണ്ടായ കാരണം ചിന്തിച്ചിട്ട് ഞാൻ കാണുന്നില്ല. എന്റെ ജ്യേഷ്ഠന് ഈ ശാപമേറ്റതെങ്ങനെയെന്ന് അങ്ങ് പറഞ്ഞു തരുമോ? ഭഗവാനേ, തത്ത്വമായി എല്ലാം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വിദ്വാനും സർവ്വജ്ഞനുമായ ഭവാൻ ലോക ത്തിൽ കൃതാകൃതങ്ങളെല്ലാം കാണുന്നവനാണല്ലോ.

**2. കർണ്ണശാപം** – വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞതുകേട്ട് വാഗ്മിപുംഗവനായ നാരദൻ സൂതപുത്രന്നുപെട്ട ശാപവൃത്താന്തമൊക്കെയും പറഞ്ഞു.

നാരദൻ പറഞ്ഞു: "ഹേ മഹാബാഹോ! നീ പറഞ്ഞതു ശരി യാണ്. കർണ്ണാർജ്ജുനന്മാർക്ക് ലോകത്തിൽ സാദ്ധ്യമല്ലാത്തത് ഒന്നും തന്നെയില്ല. ദേവന്മാർക്കുമാത്രം അറിയാവുന്ന ചില സംഗതികൾ ഞാൻ നിന്നോടു പറയാം. മുമ്പുണ്ടായതാണ്. ശസ്ത്രസംശുദ്ധമായി ക്ഷത്രം സ്വർഗ്ഗത്തിലെത്തുവാൻവേണ്ടി പരസ്പരസ്പർദ്ധ ജനിപ്പിക്കുവാൻ കന്യാഗർഭത്തെ സൃഷ്ടിച്ച താണ്. അതുകൊണ്ട് തേജസ്സാർന്ന ആ ബാലൻ സൂതപുത്രനു മായിത്തീർന്നു. അവൻ ദ്രോണാചാര്യനിൽനിന്ന് ധനുർവ്വേദം പഠിച്ചു. ഭീമന്റെ ശക്തിയും പാർത്ഥന്റെ കൈവേഗവും അവന്നുണ്ടായിരുന്നു. ഹേ രാജേന്ദ്രാ, നിന്റെ ബുദ്ധിയും നകുല സഹദേവന്മാരുടെ വിനയവും ചേർന്നവനായിരുന്ന കർണ്ണൻ. അർജ്ജുനന്ന് ബാല്യത്തിൽത്തന്നെ കൃഷ്ണനോടുണ്ടായ സഖ്യ വും, പ്രജകളുടെ താൽപര്യവുംകണ്ട്, കർണ്ണന്ന് അന്തഃസ്താപ മുണ്ടായി. തന്മൂലം ബാല്യത്തിൽത്തന്നെ അവൻ ദുര്യോധനനു മായി സഖ്യത്തിലായി. സ്വഭാവത്താലും ദൈവശക്തിയാലും നിങ്ങളുമായി നിത്യവിദ്വേഷിയായ ദുര്യോധനനുമായി സഖ്യത്തി ലേർപ്പെട്ടതിൽ അത്ഭുതമില്ലല്ലോ. ധനുർവ്വേദത്തിൽ അർജ്ജുനൻ തന്നേക്കാൾ മീതെയായിക്കണ്ടപ്പോൾ കർണ്ണൻ ഗൂഢമായി ദ്രോണനെ ചെന്നുകണ്ട് ഉണർത്തിച്ചു: "ഹേ ഗുരോ, ഞാൻ അർജ്ജുനനോടു കിടയായി പൊരുതുവാൻ ആഗ്രഹിക്കുന്നു. അതുകൊണ്ട് ബ്രഹ്മാസ്ത്രം അറിഞ്ഞാൽക്കൊള്ളാമെന്നുണ്ട്." എനിക്കതു ലഭിക്കണമെന്നു മോഹമുണ്ട്. അതെനിക്ക് രഹസ്യ മായി ഉപദേശിക്കണം. അങ്ങയ്ക്ക് ശിഷ്യന്മാരിലും പുത്രനിലും സ്നേഹം ഒപ്പമാണല്ലോ. അങ്ങയുടെ പ്രസാദത്താൽ ഞാൻ കൃതാസ്ത്രനായില്ലെന്ന് പണ്ഡിതന്മാരെക്കൊണ്ടു പറയിക്കു വാൻ ഇടവരുത്തരുത്. ഇപ്രകാരം കർണ്ണൻ പറഞ്ഞപ്പോൾ ഗുരു അർജ്ജുനഹിതത്തിന്നുവേണ്ടി കർണ്ണനോട് ഇപ്രകാരം മറുപടി പറഞ്ഞു: "ബ്രഹ്മാസ്ത്രം ബ്രാഹ്മണന്നും തപസ്വിയായ ക്ഷത്രി യന്നും മാത്രമേ ഉപദേശിക്കുവാൻ പാടുള്ളു. അന്യർക്ക് ഒട്ടും പാടില്ല." ഈ വാക്കുകേട്ട് നിരാശപ്പെട്ട് കർണ്ണൻ മടങ്ങി, മഹേ ന്ദ്രാദ്രിയിലേക്കു പോയി. പരശുരാമനെക്കണ്ട് കൈകൂപ്പി ഭൃഗു വംശത്തിൽപ്പെട്ട ബ്രാഹ്മണനാണ് താനെന്നു വ്യാജം പറഞ്ഞ് ശിഷ്യത്വം അഭ്യർത്ഥിച്ചു. രാമൻ അവന്റെ ഗോത്രം ചോദിച്ചറിഞ്ഞ് അവനെ സ്വീകരിച്ചു. അവനെ സസന്തോഷം കൂടെ പാർപ്പിച്ചു.

സ്വർഗ്ഗാഭമായ മഹേന്ദ്രത്തിൽ കർണ്ണൻ വസിക്കുന്നകാ ലത്ത് യക്ഷഗന്ധർവ്വാശരന്മാരോടും, അമരന്മാരോടും ഇടപെട്ടു. അവന്ന് രാമൻ ഇക്ഷ്വസ്ത്രങ്ങൾ അഭ്യസിപ്പിച്ചു. ദേവദൈത്യാ ശരന്മാർക്ക് കർണ്ണൻ പ്രിയനായിത്തീർന്നു.

ഒരിക്കൽ ആഴിക്കരയിൽ ചരിക്കുന്ന അവൻ ആശ്രമാന്തിക ത്തിൽ ഒറ്റയ്ക്കു വാളും വില്ലും ധരിച്ചു ചുറ്റി. ഒരു അഗ്നിഹോത്ര സംസക്തനായ ബ്രഹ്മവാദിയുടെ ഹോമധേനുവിനെ അവൻ അറിയാതെ കൊന്നു. അറിയാതെ താൻ തെറ്റുചെയ്തുവെന്ന് അവൻ ബ്രാഹ്മണനെ ഉണർത്തി. കർണ്ണൻ പ്രസാദിപ്പിച്ച് അവ നോട് ഇപ്രകാരം പറഞ്ഞു: "ഭഗവാനെ, അങ്ങയുടെ പശുവിനെ ഞാൻ അറിയാതെ കൊന്നു. അതിൽ ഭവാൻ എന്നോടു ക്ഷമിച്ച് എന്നിൽ പ്രസാദിക്കണം," എന്ന് വീണ്ടും അപേക്ഷിച്ചു. എന്നാൽ ബ്രാഹ്മണന്റെ കോപം ശമിച്ചില്ല. വിപ്രൻ അവനെ ഗർഹിച്ചു പറഞ്ഞു: "ഹേ ദുരാചാരാ! നീ വധാർഹനാണ്. ഈ ദുഷ്കർമ്മത്തിന്റെ ഫലം നീ ഏല്ക്കട്ടെ! നീ ആരോടു മനസ്സു കൊണ്ടു മത്സരിക്കുന്നവോ, നീ ആരെ ജയിക്കുവാൻ ഉത്സാഹി ക്കുന്നവോ, പാപീ, നീ അവനുമായി ഏറ്റുമുട്ടുമ്പോൾ നിന്റെ രഥ ചക്രം ഭൂമി ഗ്രസിക്കട്ടെ! നിന്റെ ശത്രു ആ സമയത്ത് നിന്നെ വീഴ്ത്തട്ടെ! നരാധമാ, നീ പൊയ്ക്കൊള്ളുക! പ്രമത്തയായ എന്റെ പശുവിനെ നീ കൊന്നവിധം ഹേ മൂഢാ, പ്രമത്തനായ നിന്റെ തല ശത്രു ഖണ്ഡിച്ചുവീഴ്ത്തും." ബ്രാഹ്മണശപ്തനായ കർണ്ണൻ ഉടനെ ആ ബ്രാഹ്മണമുഖ്യനെ പ്രസാദിപ്പിച്ചു. രത്ന ങ്ങളും മറ്റു ധനങ്ങളും ബ്രാഹ്മണന്റെ മുമ്പിൽ സമർപ്പിച്ച് ശാപ മോക്ഷം യാചിച്ചു. ബ്രാഹ്മണൻ പിന്മാറിയില്ല. "എന്റെ വാക്കുമാറ്റാൻ നിവൃത്തിയില്ല. എല്ലാലോകവും ഒത്തു ചേർന്നാലും അതിന്നു സാധിക്കയില്ല. ഹേ മൂഢാ, നീ പോവുക. പോകുന്നില്ലെങ്കിൽ അവിടെ നിന്നുകൊള്ളൂ. അല്ലെങ്കിൽ വേറെ എന്തെങ്കിലും ചെയ്തോളൂ!" ഇപ്രകാരം ആ വിപ്രൻ പറഞ്ഞതു കേട്ട് കർണ്ണൻ ദുഃഖിച്ച് തലതാഴ്ത്തി ഇക്കാര്യമോർത്തു ഭയപ്പെട്ട് രാമാന്തികത്തിലെത്തി."

**3. കർണ്ണാസ്ത്രപ്രാപ്തി** – നാരദൻ പറഞ്ഞു: "കർണ്ണന്റെ ബാഹുവീര്യം, സ്നേഹം ദമം ഈ ഗുണങ്ങൾ കണ്ടും ഗുരു ശുശ്രൂഷയേറ്റും ഭൃഗുരാമൻ സന്തോഷിച്ചു സനിവർത്തനമായ ബ്രഹ്മാസ്ത്രം അവന്ന് അവ്യഗ്രം ഉപദേശിച്ചു. തപസ്വിയായ കർണ്ണന്ന് തപസ്വിയായ രാമൻ എല്ലാം ഉപദേശിച്ചു കർണ്ണൻ അസ്ത്രം പഠിച്ച് ഭാർഗ്ഗവാശ്രമത്തിൽ സുഖമായി ജീവിച്ചു. ധനുർവ്വേദത്തിൽ യത്നംചെയ്ത് അഭ്യസിച്ചു.

ഒരുദിവസം രാമൻ ഉപവാസകർശിതനായി കർണ്ണന്റെ മടി യിൽ തലവെച്ച് ഉറങ്ങുവാൻ കിടന്നു. അപ്പോൾ കഫമേദോമാം സരക്തഭോജിയായ ഒരു ഭയങ്കരകീടം കർണ്ണന്റെ തുടയിൽ രക്ത പാനത്തിന്നായി തുളച്ചു. കർണ്ണൻ അവന്റെ കടി സഹിച്ച് ഇരു ന്നു. അതിനെ തട്ടിക്കളയുവാൻ കർണ്ണൻ മുതിർന്നില്ല. കാരണം ഗുരുവിന്റെ ഉറക്കത്തിന്ന് വിഘ്നംവന്നാലോ എന്നു ഭയപ്പെട്ടു. കർണ്ണൻ അസഹ്യമായ വേദന സഹിച്ച് ഇളകാതെ, നടുങ്ങാതെ, ഗുരുവിനെ ധരിച്ച് ഇരുന്നു.

ഗുരുവിന്റെ ഉടലിൽ ചോരയൊഴുകിച്ചെന്നപ്പോൾ അദ്ദേഹം ഉണർന്നു. ആ തേജസ്വി കർണ്ണന്റെ മുഖത്തുനോക്കി. കർണ്ണൻ ത്രസിക്കുന്നുണ്ടായിരുന്നു. 'അയ്യോ! ഞാൻ രക്തപങ്കിലനായ ല്ലോ. നീ എന്താണു ചെയ്തത്? എന്നോടെല്ലാം ശരിയായിപ്പറ യുക ഭയപ്പെടാതെ.' ഇതുകേട്ട് കർണ്ണൻ ഗുരുവിനോട് ആ കീടം കടിച്ച വൃത്താന്തമുണർത്തിച്ചു. പന്നിപോലെ തടിച്ച കീടത്തെ രാമൻ കണ്ടു. എട്ടു കാലുകളും തീക്ഷ്ണമായ ദംഷ്ട്രയും മെയ്യിൽ നിറയെ രോമങ്ങളുമുണ്ടായിരുന്നു. അളർക്കനെന്നവനാ ണ്. രാമൻ നോക്കിയയുടനെ ആ കീടം ജീവൻ വെടിഞ്ഞു. അവൻ ചോരയിൽ അലിഞ്ഞു. അത് ഒരത്ഭുതമായി. ആകാശത്ത്

അപ്പോൾ വിശ്വരൂപനും ഭയങ്കരനുമായ ഒരു രാക്ഷസനെ കണ്ടു. അവൻ രോഹിതഗളനും കറുത്തവനും മേഘവാഹനനുമായിരുന്നു. അവൻ തൊഴുത് സസന്തോഷം രാമനോട് പറഞ്ഞു: 'ഹേ ഭൃഗുശാർദ്ദൂലാ! ഭവാനു സ്വസ്തി! എന്നെ ഈ നരകത്തിൽനിന്ന് നീ കരകയറ്റി. അങ്ങയ്ക്കു ഭദ്രം! ഞാൻ അങ്ങയെ വന്ദിക്കുന്നു. ഭവാൻ എനിക്കു പ്രിയംചെയ്തു. ഞാൻ വന്നപടി പോകുന്നു.'

ഉടനെ പ്രതാപവാനായ ജാമദഗ്ന്യൻ ചോദിച്ചു: 'നീ ആര്? എന്താണ് നരകം പറ്റുവാൻ കാരണം.'

അവൻ മറുപടി പറഞ്ഞു: 'പണ്ട് ഞാൻ ദംശനെന്ന മഹാസുരനായിരുന്നു. അന്ന് കൃതയുഗത്തിൽ ഹേ മഹാത്മാവേ, ഞാൻ വയസ്സുകൊണ്ട് ഭൃഗുതുല്യനായിരുന്നു. ഭൃഗുവിന്റെ ഇഷ്ടഭാര്യയെ ഞാൻ ബലംകൊണ്ടു വരിച്ചു. മഹർഷി എന്നെ ശപിച്ചു. ശാപമേറ്റ് ഞാൻ കൃമിയായി നിലംപതിച്ചു. നിന്റെ പൂർവ്വപിതാമഹനായ അദ്ദേഹം കോപിച്ച് എന്നോടു പറഞ്ഞു: "നീ മൂത്രശ്ലേഷ്മാശനനായി പാപത്തിൽ പതിക്കട്ടെ." ഇതുകേട്ടു ഭയപ്പെട്ടു ഞാൻ അദ്ദേഹത്തോട് ചോദിച്ചു. "ബ്രഹ്മൻ! എന്നാണ് എനിക്കു ശാപമോക്ഷമുണ്ടാവുക?" ഉടനെ ഭൃഗുമഹർഷി പറഞ്ഞു: "ഭാർഗ്ഗവരാമനിൽനിന്നു നിനക്ക് ശാപമോക്ഷം ഉണ്ടാകും." കുശലം കിട്ടാതെ ഈ ഗതിയിൽപ്പെട്ട ഞാൻ നിന്റെ സംഗമത്താൽ പാപജന്മം വിട്ടുപോകുന്നു.' എന്നു പറഞ്ഞ് രാമനെ തൊഴുത് ആ മഹാസുരൻ പോയി.

ഉടനെ ക്രോധത്തോടെ രാമൻ കർണ്ണനെ നോക്കിപ്പറഞ്ഞു: 'ഹേ മൂഢാ! ഇത്രയും കടുത്ത വേദന താങ്ങുവാൻ ഒരു ബ്രാഹ്മണന്ന് കഴിയുകയില്ല. നിന്റെ വീര്യം കാണുമ്പോൾ നീ ക്ഷത്രിയനാണെന്നു തോന്നുന്നു. നീ നേരു പറയുക.' ശാപഭീതനായ കർണ്ണൻ ഗുരുവിനെ കുമ്പിട്ടു പ്രസാദിപ്പിച്ച് ഇപ്രകാരം പറഞ്ഞു: 'ഞാൻ ബ്രാഹ്മണനും ക്ഷത്രിയനുമല്ല. ഞാൻ ഒരു സൂതനാണ്. രാധേയനായ കർണ്ണൻ എന്നു ജനങ്ങൾ എന്നെ വിളിക്കുന്നു. ബ്രഹ്മൻ, എന്നിൽ പ്രസാദിക്കണേ! ഞാൻ അസ്ത്രലോഭത്താൽ ഭവാനോടു ചെയ്ത അപരാധം പൊറുക്കണേ! ഗുരു അച്ഛനാണല്ലോ. വേദവിദ്യാപ്രദനും പ്രഭുവുമാണല്ലോ ഭവാൻ! അങ്ങയുടെ മുമ്പിൽ ഞാൻ ഭാർഗ്ഗവഗോത്രജനാണെന്നു വ്യാജം പറഞ്ഞു.'

ഇതുകേട്ട് രാമൻ ചൊടിച്ച് ഉടനെ ചിരിച്ച് ഇപ്രകാരം പറഞ്ഞു. കർണ്ണൻ അപ്പോൾ പേടിച്ചു കൈകൂപ്പി മണ്ണിൽ കിടക്കുകയായിരുന്നു.

രാമൻ പറഞ്ഞു: 'നീ എന്നെ അസ്ത്രലോഭത്താൽ മിഥ്യാശുശ്രൂഷ ചെയ്കകൊണ്ട് ഈ ബ്രഹ്മാസ്ത്രം മൂഢാ! നിനക്ക് ഓർമ്മയില്ലാതെ വരും. നീ നിന്റെ കിടയൊത്തവനുമായി പോരാടുമ്പോൾ, മരണം അടുക്കുമ്പോൾ, ബ്രഹ്മാസ്ത്രപ്രയോഗം ഓർമ്മയിൽ വരാതെ പോകും. അബ്രാഹ്മണനിൽ ആ ബ്രഹ്മം സ്ഥിരമായി ഒരിക്കലും, നില്ക്കുന്നതല്ല. നുണപറഞ്ഞ നിനക്ക് ഇനി ഇവിടെ സ്ഥാനമില്ല. നിനക്കു കിടയായി ഒരു ക്ഷത്രിയൻ ഈ ലോകത്ത് ഉണ്ടാകുന്നതല്ല.' എന്നു രാമൻ പറഞ്ഞപ്പോൾ തന്റെ മുറ വേണ്ടപ്രകാരം ചെയ്ത് അവൻ ദുര്യോധനന്റെ സമീപത്തേക്കു പോയി, 'ഞാൻ കൃതാസ്ത്രനായി' എന്നു പറഞ്ഞു."

**4. ദുര്യോധനസ്വയംവരം-കന്യാഹരണം** – നാരദൻ പറഞ്ഞു: "കർണ്ണൻ ഇപ്രകാരം ഭാർഗ്ഗവനിൽനിന്ന് അസ്ത്രം സമ്പാദിച്ച് ദുര്യോധനനോടുകൂടി സസന്തോഷം നിവസിച്ചു. ഒരിക്കൽ കലിംഗരാജ്യത്ത് ചിത്രാംഗദരാജാവിന്റെ രാജധാനിയിൽ സ്വയംവരത്തിന്നു രാജാക്കന്മാർ ഒത്തുകൂടി. കന്യാലാഭത്തിന്നു വേണ്ടി അസംഖ്യം രാജാക്കന്മാർ വന്നുചേർന്നു. എല്ലാ രാജാക്കന്മാരും എത്തിയെന്നറിഞ്ഞ ദുര്യോധനൻ പൊന്നണിഞ്ഞ തേരിൽക്കയറി കർണ്ണനോടുകൂടി ചെന്നെത്തി. പിന്നെ സ്വയംവരമഹോത്സവം മുതിർന്നപ്പോൾ കന്യകാർത്ഥം രാജാക്കന്മാർ വന്നുചേർന്നു. ശിശുപാലൻ, ജരാസന്ധൻ, ഭീഷ്മകൻ, വക്രൻ, കപോതരോമാവ്, നീലൻ, രുഗ്മി, സൃഗാലരാജാവ് സ്ത്രീരാജ്യാധീശൻ, അശോകൻ, ശതധന്വാവ്, ഭോജൻ, വീരൻ – ഇവരും മറ്റു പലരും തെക്കേദിക്കിൽനിന്നു വന്നവരും മ്ലേച്ഛാചാര്യക്ഷിതിപന്മാരും, കിഴക്കന്മാരും, വടക്കരുമൊക്കെവന്നെത്തി. പൊന്നുകൊണ്ടുള്ള തോൾവളയിട്ടവരും, പൊൻനിറമുള്ളവരുമായ അവർ എല്ലാവരും ഭാസുരാംഗന്മാരും, പുലിപോലെ ബലോൽക്കടന്മാരുമായിരുന്നു.

മന്നവന്മാരെല്ലാം സ്വയംവരമണ്ഡപത്തിൽ ആസനസ്ഥരായി. വരവർണ്ണിനിയായ കന്യക ധാത്രിയോടുകൂടി രംഗത്തേക്കു വന്നു. രാജാക്കന്മാരുടെ പേര് ധാത്രി പറഞ്ഞുകൊടുക്കുമ്പോൾ മാല കൈയിലേന്തി സുന്ദരി ധാർത്തരാഷ്ട്രനായ ദുര്യോധനന്റെ സമീപത്തിലെത്തി അതിക്രമിച്ചു കടന്നു. ഇത് കുരുരാജാവായ അദ്ദേഹം പൊറുത്തില്ല. രാജാക്കന്മാരെ ധിക്കരിച്ചു സുയോധനൻ കന്യയെ തടുത്തു. വീര്യബലോന്മത്തനും, ഭീഷ്മദ്രോണാവലംബനുമായ അവൻ കന്യയെ തേരിൽക്കയറ്റി കൊണ്ടുപോന്നു. ഉടുമ്പിൻതോലുറയിട്ടവനും, ഖൾഗധാരിയും രഥിയുമായ കർണ്ണൻ പിന്നിൽ അവനെ തുണച്ചു.

ഉടനെ പോരിന്നെത്തുന്ന മന്നവരുടെ തിരക്കു വർദ്ധിച്ചു. ചട്ടയിടലും, തേരുപൂട്ടലും തകൃതിയായി നടന്നു. ക്രുദ്ധരായ അവർ കർണ്ണ ദുര്യോധനന്മാരോട് എതിർത്തു. അവർ മലകളിൽ കാർമേഘങ്ങളെന്നപോലെ ശരവർഷം ചൊരിഞ്ഞു. കർണ്ണൻ പാഞ്ഞണഞ്ഞ് അവരുടെ ഓരോരുത്തരുടേയും വില്ലുകൾ അറുത്തു. ശരജാലങ്ങളും അറുത്തിട്ടു. അമ്പെയ്യുന്ന ചിലരേയും, രഥശക്തിഗദാഢ്യന്മാരായ ചിലരേയും ആ യോധാഗ്രണിയായ കർണ്ണൻ കരവേഗത്താൽ ഇളക്കിവിട്ടു. സാരഥി മരിച്ചവരും മറ്റുമായ നരനാഥന്മാരെയൊക്കെ കർണ്ണൻ ജയിച്ചു. ആ ഭഗ്നമാനസരായ മന്നവന്മാർ യുദ്ധംവിട്ട് പിന്മാറി താനേ തേർനടത്തി മടങ്ങിപ്പോയി. കന്യയേയുംകൊണ്ട് സുയോധനൻ കർണ്ണന്റെ സഹായത്താൽ ഹസ്തിനപുരത്തേക്കു പുറപ്പെട്ടു."

**5. കർണ്ണവീര്യകഥനം** – നാരദൻ തുടർന്നു: "കർണ്ണൻ ബലം കാട്ടിയതു കണ്ട് അവനെ മഗധേശ്വരനായ ജരാസന്ധൻ ദ്വൈരഥത്തിന്നു വിളിച്ചു. പോർക്കളത്തിൽ പലതരം ആയുധം തൂകി ദിവ്യാസ്ത്രവേദികളായ അവർ തമ്മിൽ യുദ്ധംനടന്നു. അമ്പുകൾ ഒടുങ്ങി, ചാപമറ്റ് വാൾമുറിഞ്ഞ്, നിലത്തുനിന്ന് മഹാബലന്മാരായ അവർ രണ്ടുപേരും കൈകൾകൊണ്ട് പൊരുതാൻ തുടങ്ങി. കൈയും നഖവും ഉപയോഗിച്ചുള്ള പോരാട്ടത്തിൽ കർണ്ണൻ ജരാസന്ധന്റെ ജരകൂട്ടിയ ദേഹത്തിന്റെ കൂട്ടും ഭേദിച്ചു. തന്റെ ദേഹത്തിലെ കൂട്ടുഭേദിക്കുമെന്നായപ്പോൾ ജരാസന്ധൻ കർണ്ണനോടു താൻ പ്രസാദിച്ചിരിക്കുന്നതായി പറഞ്ഞ് പിന്മാറി. അവൻ വൈരം ഉപേക്ഷിച്ചു. അങ്ങനെ ജരാസന്ധൻ കർണ്ണനു തന്റെ രാജ്യത്തിലെ ഒരു ഭാഗമായ മാലിനീപുരം സമ്മാനിച്ചു. അംഗരാജാവായ കർണ്ണൻ വൈരിയെ ജയിച്ച് ചമ്പയേയും സംരക്ഷിച്ചു. ദുര്യോധനനാണ് അംഗരാജ്യം നൽകിയതെന്നു ഭവാനറിവുള്ളതാണല്ലോ.

ഇപ്രകാരം ശസ്ത്രപ്രയോഗത്താൽ കർണ്ണൻ കീർത്തിമാനായി. നിന്റെ പ്രിയത്തിനായി കുണ്ഡലവും ചട്ടയും ഇന്ദ്രൻ വന്ന് ഇരന്നു. കർണ്ണൻ തന്റെ സഹജമായ ചട്ടയും കുണ്ഡലവും ഇന്ദ്രനു നൽകി. കർണ്ണകുണ്ഡലവും ചട്ടയുമില്ലാത്ത കർണ്ണനെ യുദ്ധത്തിൽ കൃഷ്ണൻ കണ്ടുനില്ക്കെ അർജ്ജുനൻ കൊന്നുവീഴ്ത്തി. ബ്രാഹ്മണന്റേയും ഭാർഗ്ഗവന്റേയും ശാപത്താലും കുന്തിയുടെ വരത്താലും ഇന്ദ്രന്റെ മായയാലും, ഭീഷ്മൻ തേര് എണ്ണുമ്പോൾ അർദ്ധരഥനായി തരംതാഴ്ത്തുകയാലും, ശല്യൻ ശകാരിച്ച് തേജോവധംചെയ്യുകയാലും, കൃഷ്ണന്റെ നീതിയാലും, രുദ്രന്റെയും, ദേവേന്ദ്രന്റെയും, യമന്റെയും, വരുണന്റെയും, കുബേരന്റെയും, ദ്രോണന്റെയും, കൃപന്റെയും ദിവ്യാസ്ത്രങ്ങൾ ഏന്തിയ അർജ്ജുനൻ സൂര്യദ്യുതിമാനായ കർണ്ണനെ വധിച്ചു. ഇപ്രകാരം പലരുംകൂടി ചതിച്ചിട്ടാണ് കർണ്ണനെ കൊന്നത്. ആ നിലയ്ക്ക് അവനെക്കുറിച്ച് നീ വ്യസനിക്കേണ്ടതില്ല. അവൻ വീരനായി പോരാടിയിട്ടാണു മൃതിയടഞ്ഞത്."

**6. സ്ത്രീശാപം** – വൈശമ്പായനൻ പറഞ്ഞു: "ഇത്രമാത്രം പറഞ്ഞ് നാരദൻ മിണ്ടാതിരുന്നു. രാജർഷിയായ യുധിഷ്ഠിരൻ

ശോകത്തിൽ മുഴുകി ധ്യാനംപൂണ്ടിരുന്നു. കണ്ണുനീർ വാർത്ത് പാമ്പിനെപ്പോലെ നിശ്വസിച്ചിരിക്കുന്ന ധർമ്മപുത്രനെ ഹൃദയ വേദനയോടുകൂടി കുന്തി സമീപത്തു ചെന്നു കാലോചിതമായി സൗമ്യമായി സമാശ്വസിപ്പിച്ചു. 'ഹേ! മഹാബാഹോ! യുധിഷ്ഠിരാ! നീ അവനെ ഓർത്ത് ദുഃഖിക്കരുത്. ദുഃഖം വെടിഞ്ഞ് എന്റെ വാക്കുകൾ കേൾക്കുക. അവൻ നിന്നിൽ ഭ്രാതൃഭാവം കാട്ടുവാൻവേണ്ടി ഞാൻ പരിശ്രമിച്ചുനോക്കി. ഫലമുണ്ടായില്ല. അവന്റെ അച്ഛനായ സൂര്യദേവനും ശ്രമിച്ചുനോക്കി. ഒരു സുഹൃത്തിനെപ്പോലെ ഹിതം കാംക്ഷിച്ച് ശ്രമിച്ചു. ദിവാകരൻ സ്വപ്നാന്തത്തിൽ എന്റെ മുമ്പിൽ എത്തി എന്നോട് ആ വൃത്താന്തം പറഞ്ഞു. സ്നേഹംമൂലം തനിക്ക് ദുര്യോധനനെ വിടുവാൻ സാദ്ധ്യമല്ലെന്നു തീർത്തുപറഞ്ഞ കർണ്ണനെ നിന്നോട് യോജിപ്പിക്കുവാൻ എനിക്കും അദ്ദേഹത്തിനും കഴിഞ്ഞില്ല. പിന്നെ കാലം സമാഗതമായപ്പോൾ പരാജിതയായ ഞാൻ അവനെ കൈയൊഴിക്കുകയാണുണ്ടായത്.'

കുന്തിയുടെ വാക്കുകേട്ട് കണ്ണുനീരാൽ കണ്ണുകൾ കലങ്ങി ശോകാകുലേന്ദ്രിയനായി ധർമ്മാത്മാവു പറഞ്ഞു: 'അമ്മേ ഭവതി എന്നെ ദുഃഖത്തിലാഴ്ത്തി. ഗൂഢഭാഷണങ്ങൾ മറച്ചുവെച്ച് എന്നെ ദുഃഖത്തിലാഴ്ത്തി.' തേജസ്വിയായ ധർമ്മപുത്രൻ ലോകത്തിലൊട്ടുക്കുള്ള സ്ത്രീസമുദായത്തെ ശപിച്ചു. 'സ്ത്രീകൾക്ക് ഇന്നുമുതൽ രഹസ്യങ്ങൾ മറച്ചുവെയ്ക്കാനുള്ള കെല്പില്ലാതെ പോകട്ടെ!'

ധീമാനായ രാജാവ് പുത്രപൗത്രസുഹൃൽസംബന്ധിവർഗ്ഗത്തെ ഓർത്തോർത്ത് ഉദ്വിഗ്നഹൃദയനായി ചൈതന്യം കെട്ടമട്ടിലായി. ശോകമൂകനായി പുകയുന്ന അഗ്നിപോലെ സന്താപപീഡിതനായി ഇരുന്ന് നിർവ്വേദംപൂണ്ടു."

**7. യുധിഷ്ഠിരപരിദേവനം** – വൈശമ്പായനൻ പറഞ്ഞു: "ധർമ്മശീലനായ യുധിഷ്ഠിരൻ ശോകവ്യാകുലചേതനനായി മഹാരഥനായ കർണ്ണനെയോർത്ത് ദുഃഖം പൂണ്ടിരുന്നു. അർജ്ജുനനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഹേ അർജ്ജുനാ! വൃഷ്ണ്യന്ധകപുരത്തിൽ നാം ഭിക്ഷാടനംചെയ്തു ജീവിക്കുകയായിരുന്നെങ്കിൽ ജ്ഞാതിധ്വംസം ചെയ്ത് ഇങ്ങനെയുള്ള ദുർഗ്ഗതി നേടാതിരുന്നേനെ. ഋദ്ധാർത്ഥരായ നമ്മളുടെ ശത്രുക്കൾ, കുരുക്കൾ നിഹതാർത്ഥരായി. തന്നെ താൻതന്നെ കൊന്ന് ഏതു ധർമ്മഫലത്തെയാണ് നാം നേടാൻ പോകുന്നത്! ഈ ക്ഷത്രിയാചാരം നിന്ദ്യംതന്നെ! ബലപൗരുഷം മോശം! അമർഷവും മോശംതന്നെ! ഇതുകൊണ്ട് ആപത്തിലായി നമ്മൾ! സാധുക്ഷമ, ശമം, ശൗചം, വൈരാഗ്യം, അമത്സരം, അഹിംസ, സത്യവാക്ക് ഇവയൊക്കെ വനത്തിൽ ജീവിക്കുന്നവർക്കുണ്ടാകും. ലോഭം, മോഹം, ഡംഭം ഇവയിൽ നാം പെട്ടുപോയി, രാജ്യഭോഗം കൊതിക്കുക കാരണം! മൂന്നുലോകവും ഒന്നിച്ചു നമുക്കു തന്നാലും നമുക്കു ഹർഷം ജനിപ്പിക്കുവാൻ ആർക്കും സാധിക്കയില്ല. ഊഴി വെല്ലുവാനുള്ള ബന്ധുക്കളൊക്കെ കൊല്ലപ്പെട്ടില്ലേ? അങ്ങനെയുള്ള നമ്മൾ ഭൂമിമൂലം അവദ്ധ്യന്മാരെയൊക്കെ വധിച്ച് വെടിയാൻ പാടില്ലാത്തവരെ വെടിഞ്ഞ് ഹതബാന്ധവന്മാരായി ജീവിക്കുകയാണല്ലോ! മാംസം കൊതിക്കുന്ന, അതിന്നായി പരസ്പരം കടികൂടുന്ന നായ്ക്കളെപ്പോലെയുള്ളവർക്ക് എങ്ങനെ ശുഭം സിദ്ധിക്കും! എനിക്ക് അത്തരത്തിലുള്ള രാജ്യം വേണ്ട.

ഭൂമി മുഴുവൻ ലഭിക്കുന്നതിന്നുവേണ്ടിയും സ്വർണ്ണം കുന്നുകൂട്ടുന്നതിന്നുവേണ്ടിയും, പശുക്കൾക്കുവേണ്ടിയും, അശ്വങ്ങൾക്കുവേണ്ടിയും നാം അനവധിപേരെ കൊന്നുവിട്ടു. കാമമന്യുക്കളോടുകൂടിയവരും, ക്രോധാമർഷങ്ങളോടുകൂടിയവരുമായ അവർ മൃത്യുവിന്റെ യാനത്തിൽ കയറി യമപുരിയിലെത്തി.

അച്ഛന്മാർ നന്മയേറിയ മക്കളെ ആഗ്രഹിക്കുന്നു. അതിന്നുവേണ്ടി തപസ്സുചെയ്യുന്നു, ബ്രഹ്മചര്യമെടുക്കുന്നു, സത്യമാർഗ്ഗത്തിൽ ജീവിക്കുന്നു, ദാനങ്ങൾ ചെയ്യുന്നു, വ്രതമെടുക്കുന്നു. ഗർഭവതിയായ മാതാവ് പത്തുമാസം ചുമന്ന് സ്വസ്തിയോടെ പ്രസവിച്ച് ജീവിച്ചിരുന്നാൽ, തങ്ങളുടെ മക്കൾ വളർന്ന് ശക്തരായിത്തീർന്നാൽ തങ്ങൾക്കു സുഖമാകുമെന്നു വിചാരിക്കുന്നു ഇഹത്തിലും പരത്തിലും ഗതികിട്ടുമെന്നു വിചാരിക്കുന്നു. അവരുടെ ഈ ആഗ്രഹവും ഉദ്യമവുമൊക്കെ നഷ്ടപ്പെട്ടു! അവരുടെ മക്കളൊക്കെ കൊല്ലപ്പെട്ടു! യുവാക്കന്മാരും ശുഭകുണ്ഡലന്മാരുമായ ആ സന്താനങ്ങൾ പാർത്ഥിവമായ ഭോഗങ്ങളൊന്നും അനുഭവിക്കാതെ പിതൃക്കൾക്കും ദേവകൾക്കും കടംവീട്ടാതെ യമപുരിയെ പ്രാപിച്ചില്ലേ?

അവരുടെ അച്ഛനമ്മമാർ ശുഭപ്രതീക്ഷയോടെ ഇരുന്നു. അവരിൽനിന്ന് ധനരത്നസമൃദ്ധി കാംക്ഷിച്ച സന്ദർഭത്തിൽത്തന്നെ അവർ കൊല്ലപ്പെട്ടു! കാമമന്യുക്കളോടുകൂടിയവരും, ക്രോധഹർഷാകുലാശയരുമായ അവർ ജയത്തിന്റെ ഫലം അനുഭവിച്ചില്ല. പാഞ്ചാലകൗരവന്മാരിൽ ചത്തവരൊക്കെ ചത്തതുതന്നെ. അവരെയാരേയും ഇനി നമ്മൾ ആരും കാണുകയില്ല. ഈ ലോകത്തിന്റെ നാശത്തിന്നു കാരണം നമ്മൾതന്നെയാണ്. ധൃതരാഷ്ട്രപുത്രനാണ് ഇതിനെല്ലാം ഉത്തരവാദി. എപ്പോഴും നികൃതപ്രാജ്ഞനും, ദ്വേഷിയും, മായോപജീവിയും ആയിരുന്നു അവൻ. കുറ്റംചെയ്യാത്ത നമ്മളിൽ എപ്പോഴും മിഥ്യാപ്രവൃത്തി ചെയ്യുകയായിരുന്നു. നമ്മൾ കാമം നേടുകയില്ല; അവർ ജയിച്ചുമില്ല. അവർ ഭൂമി ഭുജിച്ചില്ല; നാരീഗീതങ്ങൾ അവർ കേട്ടുമില്ല കേൾവികൂടുന്ന അമാത്യന്മാരുടേയും, സുഹൃത്തുക്കളുടേയും ഉക്തികേട്ടുമില്ല. നമ്മളിലുള്ള ദ്വേഷംമൂലം അവർ സുഖം പൂണ്ടില്ല, നമ്മളിലുള്ള സമൃദ്ധികൊണ്ട് ശകുനിയുമായി മന്ത്രിച്ച് അച്ഛനെ പാട്ടിലാക്കി. അച്ഛൻ സുഖപ്രിയതയാൽ മകന്റെ അനയത്തിൽ കൊണ്ടാടി. ഭീഷ്മരേയും, വിദുരനേയും അവഗണിച്ചു. ലുബ്ധനും, കാമിയുമായ പുത്രനെ ധൃതരാഷ്ട്രൻ അടക്കിയില്ല. അവൻ ദീപ്തകീർത്തിഭ്രഷ്ടനായി സഗർഭ്യരെ കൊല്ലിച്ചു. ഈ വൃദ്ധരെ അഴൽത്തീയിൽ തള്ളിവിട്ടു. എപ്പോഴും നമ്മളിൽ ദ്വേഷംമൂലം പാപബുദ്ധിയായി കൃഷ്ണന്റെ അരികിൽവെച്ച് രണോദ്യുക്തനായ അവൻ പറഞ്ഞവിധം ആര് പറയും. നമ്മൾ ആത്മദോഷംമൂലം എന്നേക്കും നഷ്ടരായി. നമ്മുടെ കുലം ദുര്യോധനൻമൂലം മുടിഞ്ഞു. അവദ്ധ്യന്മാരെ വധിച്ച് നമ്മൾ അപവാദികളായി. ആ ദുർബ്ബുദ്ധിയെ രാജാവാക്കിയതുമൂലം ധൃതരാഷ്ട്രൻ ഇന്ന് ദുഃഖിക്കുകയാണ്. ശൂരന്മാരെ കൊന്നു പാപംചെയ്ത് നാം നാടുമുടിച്ചു. കൊന്നപ്പോൾ തീർന്നു. ഇപ്പോൾ ശോകം ബാധിക്കുന്നു. ചെയ്തപാപം തീരണമെങ്കിൽ ശുഭകർമ്മങ്ങൾ ചെയ്യണം, ഉൾത്താപമുണ്ടാകണം, പ്രദാനങ്ങൾ ചെയ്യണം, തീർത്ഥാടനം ചെയ്യണം, ശ്രുതിസ്മൃതികൾ ജപിക്കണം, ത്യാഗി വീണ്ടും പാതകം ചെയ്യുന്നതല്ലെന്നാണ് ശ്രുതി പറയുന്നത്. ത്യാഗവാൻ ജന്മമരണം നേടുന്നതല്ല. അവൻ ബ്രഹ്മത്തെ പ്രാപിക്കും. ഹേ ധനഞ്ജയാ! ഞാൻ മുനിവൃത്തി സ്വീകരിച്ച് നിങ്ങളോടൊക്കെ വിടവാങ്ങി കാടുകയറുകയാണ്. ഗൃഹസ്ഥനെന്ന നിലയിൽ ധർമ്മംനേടുവാൻ പറ്റുകയില്ല. പരിഗ്രഹാഭീപ്സയാൽ ഞാൻ പാതകം ചെയ്തുവല്ലോ. പരിഗ്രഹം, സുഖം, രാജ്യം ഇവയെല്ലാം കൈവിട്ടവന്, ജന്മക്ഷയനിമിത്തത്തെ നേടാമെന്നാണല്ലോ ശ്രുതി പറയുന്നത്. ഞാൻ മുക്തനായി, നിശ്ശോകനായി, നിർമ്മമനായിത്തീരുവാൻ പോവുകയാണ്. ക്ഷോണി നിഷ്കണ്ടകമായി നീ കാത്തുകൊള്ളുക. ഹേ കുരുനന്ദനാ! എനിക്ക് ഈ രാജ്യമേ വേണ്ടാ, ഭോഗവും വേണ്ടാ.' ഇപ്രകാരം പറഞ്ഞ് കുരുരാജാവായ യുധിഷ്ഠിരൻ അടങ്ങിയപ്പോൾ അനുജനായ അർജ്ജുനൻ പറയുവാൻ തുടങ്ങി."

**8. അർജ്ജുനവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ജ്യേഷ്ഠനിൽനിന്നു ശകാരംകേട്ടപോലെ അർജ്ജുനന്റെ ക്ഷമ കെട്ടു. ദൃഢവാദപരാക്രമനായ അർജ്ജുനൻ ആത്മാവിന്റെ ഉഗ്രത കാട്ടിക്കൊണ്ട് മന്ദസ്മിതം തൂകി ഇപ്രകാരം പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "അമ്പോ! ദുഃഖം കൃച്ഛ്രം! അമ്പോ! വൈക്ലബ്യം ഉത്തമം. അമാനുഷമായ ക്രിയകളൊക്കെ ചെയ്ത് ഉത്തമശ്രീ ലഭിച്ചപ്പോൾ അത് ഉപേക്ഷിക്കുന്നു. ഈ ബുദ്ധിലാഘവം ഒട്ടും പ്രശംസാർഹമല്ല. ശത്രുക്കളെ കൊന്ന് സ്വന്തം ധർമ്മത്താൽ മന്നുനേടി. ഇപ്പോൾ അതൊന്നും വേണ്ട. ക്ലീബന് എപ്ര

കാരമാണ് രാജ്യലാഭം, അതുപോലെതന്നെയാണ് ദീർഘസൂത്രനും. ഇങ്ങനെയാണെങ്കിൽ ക്രോധമൂർച്ഛിതനായിട്ട് എന്തിനീ രാജാക്കളെയൊക്കെ കൊന്നൊടുക്കി? ഭിക്ഷയേറ്റ് ഉപജീവിക്കുന്നവാൻ സ്വപൗരുഷംകൊണ്ട് ആരുടേയും അർത്ഥം നേടാനുദ്യമിക്കുകയില്ല. ദരിദ്രനും സ്വസ്തികെട്ടവനുമായ അവന്ന് അതിന്നു സാദ്ധ്യമല്ല. ലോകത്തിലൊക്കെ പേരു ചീത്തയായവനും ഗോത്രവും ശ്രീയുമില്ലാത്ത ദരിദ്രനും സ്വസ്തികെട്ടവനുമായ പാപിയല്ലേ സർവ്വ ഉദ്യമങ്ങളേയും ഉപേക്ഷിച്ച് അധമമായ കപാലീവൃത്തിക്കൊരുങ്ങുകയുള്ളു? സമൃദ്ധമായ രാജ്യത്തെ ഉപേക്ഷിച്ച് ഇനി ഭവാൻ ഈ ഭിക്ഷാടനത്തിന്നു പുറപ്പെട്ടാൽ ജനങ്ങളെന്തു പറയും? ഹേ പ്രഭോ, ഭവാൻ പ്രാകൃതന്മാരെപ്പോലെ എന്താണ് ഭിക്ഷോപജീവിയാകുവാൻ ഇച്ഛിക്കുന്നത്? രാജവംശത്തിൽ പിറന്നവനും ലോകമൊക്കെ ജയിച്ചവനുമായ ഭവാൻ ധർമ്മാർത്ഥങ്ങൾ വിട്ട് കാടുകയറുകയോ? ദുഷ്ടന്മാർ ഈ ഹവിസ്സുകളെ ഭവാൻ ഇല്ലാത്തതുകൊണ്ട് വർഷിപ്പിക്കുകയാണെങ്കിൽ അതിന്റെ പാപം അങ്ങയ്ക്കായിത്തന്നെ വന്നുകൂടും. നഹുഷൻ പറയുന്നത് അകിഞ്ചനത്വം മുനികൾക്ക് ചേർന്നതാണെന്നാണ്. ധനമില്ലായ്മ വരുത്തിക്കൂട്ടുന്നത് നൃശംസമാണ്. ദരിദ്രത പ്രശംസാർഹമല്ല. നാളെയ്ക്കില്ലായ്മ മുനികൾക്ക് ചേർന്ന ധർമ്മമാണ്. അത് അങ്ങയ്ക്കറിയാം. നമുക്ക് ധനത്തിന്നുള്ള പ്രവൃത്തിയാണ് ചേർന്നത്. ആര് ആരുടെ ധനം നേടിയോ അവൻ അവന്റെ ധർമ്മം നേടി. ധനം നേടുന്ന നാം ആരിൽ ക്ഷമിക്കണം രാജാവേ! ശാപമേറ്റവനെപ്പോലെയാണ് അരികെ നില്ക്കുന്ന ദരിദ്രനെ ആളുകൾ കാണുന്നത്. ലോകത്തിലേറ്റവും ശോച്യമായത് ദരിദ്രതയാണ്. അതിനെ ഭവാൻ വാഴ്ത്തരുത്. ഹേ രാജാവേ! പതിതൻ ശോച്യനാണ്. ദരിദ്രനും ശോച്യനാണ്. പതിതന്നും ദരിദ്രന്നും തമ്മിലൊരു ഭേദവും കാണുന്നില്ല. അതാതിടത്തുനിന്ന് ധാരാളം അർത്ഥം ഞാൻനേടി. ക്രിയയൊക്കെ കുന്നിൽനിന്ന് ആറുകൾപോലെ എത്തുന്നു. അർത്ഥത്തിൽനിന്നാണ് ധർമ്മവും കാമവും മോക്ഷവും. അർത്ഥമില്ലാതെ പ്രാണന്റെ യാത്രയും നടക്കുകയില്ല. അർത്ഥം ക്ഷയിച്ച് അല്പബുദ്ധിയായ പുരുഷന്ന് ക്രിയയൊക്കെ വേനലിൽ പുഴയെന്നപോലെ അറ്റുപോകുന്നു. അർത്ഥം ആർക്കുണ്ടോ അവന്ന് ഇഷ്ടന്മാരുണ്ട്. അർത്ഥം ആർക്കുണ്ടോ അവന്ന് ബന്ധുക്കളുണ്ട്. ലോകത്തിൽ അർത്ഥമുള്ളവൻ പുമാൻ. അർത്ഥമുള്ളവനാണ് പണ്ഡിതൻ. അർത്ഥം മാനിക്കുന്നവനായ ദരിദ്രന്ന് അർത്ഥം നേടാൻ കഴിയുന്നതല്ല. അർത്ഥം അർത്ഥത്താൽ മാത്രം ബന്ധിക്കപ്പെടുന്നു. ആനയാൽ ആന ബന്ധിക്കപ്പെടുന്നു. ധർമ്മം, കാമം, സ്വർഗ്ഗം, ഹർഷം, ക്രോധം, ശ്രുതം, ദമം ഇവയൊക്കെ അർത്ഥത്താൽ പ്രവർത്തിക്കുന്നു രാജാവേ! ധനംകൊണ്ട് കുലം പുലരും. ധനംകൊണ്ട് ധർമ്മം വളരും. നിർദ്ധനന്ന് ഇഹലോകവും പരലോകവുമില്ല ഗതി. നിർദ്ധനൻ ധർമ്മകൃത്യങ്ങൾ ശരിയാംവണ്ണം ചെയ്യുന്നതല്ല. ധനത്തിൽനിന്നു ധർമ്മങ്ങൾ കുന്നിൽനിന്ന് ആറുകളെന്നപോലെ ഒഴുകുന്നു. കൃശമായ അർത്ഥത്തോടുകൂടിയവൻ. കൃശഗോവായവൻ, കൃശഭൃത്യൻ, കൃശാതിഥി ഇവരൊക്കെ കൃശന്മാരാണ്. ദേഹകൃശനും കൃശനെങ്കിലും അങ്ങനെയല്ല; ധനമുണ്ടെങ്കിൽ എല്ലാ കൃശത്വവും തീരും. ന്യായം വേണ്ടവിധം പാലിക്കുക. ദേവന്മാരേയും അസുരന്മാരേയും നോക്കുക. ദേവകൾ ജ്ഞാതിഹിംസയൊഴിച്ച് എന്ത് ഇച്ഛിക്കുന്നു? അന്യന്റെ ഒന്നും ഹരിക്കുന്നില്ലെങ്കിൽ ദേവന്മാരുടെ ധർമ്മം എങ്ങനെ അവർ നിവർത്തിക്കും? ഇതാണ് ദേവകൾക്കുള്ള കവികല്പിതമായ നിശ്ചയം. നിത്യവും ചിന്തിച്ച് സംസാരിക്കുക. വിപത്തിനെ ഛേദിക്കുക. ധനം നേടുക. യത്നംചെയ്തു യജിക്കുക. വാനിൽ ഉന്നതമായ സ്ഥാനമൊക്കെ ദേവന്മാർ ദ്രോഹംചെയ്തു നേടിയതാണ്. ഇന്നേവരെ ജ്ഞാതികളുടെ ദ്രോഹമൊഴികെ ദേവകളെന്താണ് ചിന്തിച്ചിട്ടുള്ളത്. എന്നുറച്ച് ദേവകളും ശാശ്വതമായ വേദവാദങ്ങളോതുകയും ഓതിക്കുകയും യജ്ഞം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നു. അന്യരിൽനിന്നുള്ള ആദാനമാണ് എല്ലാ ശ്രേയസ്സും. ദ്രോഹമില്ലാതെ ഉണ്ടാകുന്ന വിത്തം നാം ഒരിടത്തും കാണുന്നില്ല. ഇപ്രകാരമല്ലേ രാജാക്കന്മാർ ഈ ലോകമൊക്കെ ജയിച്ചത്? പിതൃവിത്തം മക്കൾക്ക് ലഭിക്കുന്നതുപോലെ വിജയിക്ക് ധനം അവകാശപ്പെട്ടതാണ്. ഉത്തമരായ രാജർഷികൾ സ്വർഗ്ഗസ്ഥരായി; അവരുടെ ഉത്തമമായ ധർമ്മം ഇതായിരുന്നു.

പൂർണ്ണമായ സമുദ്രത്തിൽനിന്നു ജലം പത്തുദിക്കിലേക്കും ഒഴുകുന്നതുപോലെ ധനം രാജകുലത്തിൽനിന്നു പോന്ന് ഭൂമിയിലേല്ക്കുന്നു. ദിലീപന്റേതായിരുന്നു ഈ രാജ്യം, പിന്നെ നൃഗന്റേതായി, പിന്നെ നഹുഷന്റേതായി, അംബരീഷന്റേതായി, മാന്ധാതാവിന്റേതായി, ആ മന്ന് ഇപ്പോൾ നിന്റേതുമായി. സർവ്വദക്ഷിണമായ ദ്രവ്യം അങ്ങയ്ക്കുവേണ്ടതാകുന്നു. അതങ്ങ് ചെയ്യാതിരുന്നാൽ, ഹേ രാജാവേ, അങ്ങയ്ക്കു പാപമുണ്ടാകും. ആരുടെ രാജാവാണ് ദക്ഷിണാഢ്യമായ അശ്വമേധത്തെ ചെയ്യുന്നത്, അതിന്റെ അവഭൃതസ്നാനംചെയ്യുന്ന എല്ലാവരും വിശുദ്ധരാകുന്നു. സർവ്വമേധമഹാദ്ധ്വരത്തിൽ വിശ്വരൂപനായ മഹാദേവൻ സർവ്വഭൂതൗഘത്തേയും ഹോമിച്ച് താൻ തന്നെത്തന്നെയും ഹോമിച്ചു. ഇത് അന്തമില്ലാത്ത നിത്യൈശ്വര്യമാർഗ്ഗമാണ്, പത്തുതേർ പോകുന്ന മാർഗ്ഗവുമാണ്. അതു ചിന്തിച്ചു ഭവാൻ കുമാർഗ്ഗത്തെ പ്രാപിക്കരുതേ!"

**9. യുധിഷ്ഠിരവാക്യം** – യുധിഷ്ഠിരൻ പറഞ്ഞു: "മുഹൂർത്തസമയം മനസ്സും ശ്രോത്രവും ഏകാഗ്രമാക്കി ഞാൻ പറയുന്നത് നീ ധരിക്കുകയാണെങ്കിൽ എന്റെ വാക്കും നിനക്കു രുചിക്കും. ഗ്രാമ്യമായ സൗഖ്യങ്ങൾവിട്ട് സജ്ജനങ്ങൾ പോകുന്നവഴിക്ക് പോകുവാനാണ് ഞാനാഗ്രഹിക്കുന്നത്. അല്ലാതെ, നീ പറയുന്നതുകേട്ട് അതിൽ ഞാൻ നില്ക്കുവാൻ പോകുന്നില്ല. ക്ഷേമത്തോടെ തനിച്ചു പോകേണ്ടുന്നവഴി ഏതെന്നു ഞാൻ പറയാം, നീ ശ്രദ്ധിച്ചുകേൾക്കുക. നീ ആവശ്യപ്പെടാത്തതാണ് ഞാൻ പറയുന്നത്; എന്നാലും കേൾക്കുക. ഗ്രാമ്യമായ സുഖാചാരങ്ങളെ വിട്ട് വലിയ തപസ്സുചെയ്തു കാട്ടിൽ കിഴങ്ങും കായും തിന്ന് മാനുകളോടുകൂടി ജീവിക്കുവാനാണ് ഞാൻ വിചാരിക്കുന്നത്. യഥാകാലം അഗ്നിയെ ഹോമിച്ച്, രണ്ടുനേരം കുളിച്ച്, കൃശനും മിതാഹാരനുമായി തോലുടുത്ത് ജടാധരനായി വെയിലും, മഞ്ഞും, കാറ്റുമേറ്റ്, പൈദാഹശാന്തി വരുത്തി, വിധിദൃഷ്ടമായ തപസ്സുകൊണ്ട് ദേഹം ശോഷിപ്പിച്ച്, കാട്ടിൽ പരിചയപ്പെട്ട മൃഗപക്ഷിഗണങ്ങളോടുകൂടി കർണ്ണാനന്ദകരമായി ഹൃദയത്തെ കുളിർപ്പിക്കുന്ന വാക്കുകൾ കേട്ടും, പൂത്ത വൃക്ഷലതാദികളുടെ പുഷ്പസൗരഭ്യം നുകർന്നും പലതരം ഭംഗിയുള്ള വന്യമൃഗങ്ങളെ കണ്ടും, വാനപ്രസ്ഥന്മാരെ കണ്ടും, കുലംവാഴുന്ന ജനത്തിന്നും ഗ്രാമം വാഴുന്ന ജനത്തിന്നും അപ്രിയംചെയ്യാതെ, ഏകാന്തശീലനായി പിതൃക്കൾക്കും വാനവർക്കും തർപ്പണംചെയ്തു ഞാൻ ജീവിക്കുവാൻ വിചാരിക്കുന്നു. എന്റെ ശരീരസമാപ്തി ഇത്തരത്തിൽ സേവിച്ചുകൊണ്ട് കാത്തിരിക്കാം.

അല്ലെങ്കിൽ ഒറ്റയ്ക്കു ഓരോരോ ദിവസങ്ങൾ മുണ്ഡനായ മുനിയായി ഭിക്ഷയേറ്റു ജീവിച്ച് ഈ ദേഹം പോക്കുവാനാണ് ആഗ്രഹിക്കുന്നത്. അല്ലെങ്കിൽ പൊടികൊണ്ട് ഉടൽമൂടി ശൂന്യമായ ഗേഹത്തിലിരിക്കുകയോ, മരച്ചുവട്ടിൽ പാർക്കുകയോ ചെയ്തു, ഇഷ്ടാനിഷ്ടങ്ങളെ വിട്ട് ശോകഹർഷങ്ങളേല്ക്കാതെ സ്തുതിനിന്ദകളിൽ സമഭാവനയോടെ, നിരാശിസ്സായി, നിർമ്മമനായി, നിർദ്വന്ദ്വനായി, നിഷ്പരിഗ്രഹനായി, ആത്മാരാമനായി, പ്രസന്നാത്മാവായി, ജഡനുംഅന്ധനും ബധിരനുമെന്നപോലെയും, ഒരിക്കലും വേറിട്ട് ആരോടും കൂടാതെയും, ചരാചരങ്ങൾ നാലുവിധത്തിൽ ഒന്നിനേയും ഹിംസിക്കാതെയും, സ്വധർമ്മസ്ഥരായ പ്രജകളിൽ സമചിത്തനായി ആരേയും വിഹസിക്കാതെയും, പുരികം ചുളിക്കാതെയും, പ്രസന്നമുഖനായി നിത്യം ഇന്ദ്രിയങ്ങളെ അടക്കി ആരോടും വഴി ചോദിക്കാതെ വേറെ വഴിക്കു നടന്ന് ഒരേടത്തും ഒരു ദിക്കിലും ചെല്ലുവാനിച്ഛിക്കാതെ, പോവാൻ ആശയില്ലാതെയും പിന്നോക്കം നോക്കാതെയും ഋജുവായി പ്രണിധാനസ്ഥനായി ചരാചരങ്ങളെ കൈവെടിഞ്ഞ് അങ്ങനെ മുന്നോട്ടുപോകും. അപ്പോൾ എത്തുപെടുന്ന അശനങ്ങളും, വിരുദ്ധങ്ങളായ ദ്വന്ദ്വങ്ങളും, നിനയ്ക്കാതെ കയ്ക്കുന്നതോ, സ്വാദുള്ളതോ ആയ ഭോജ്യം ഒരിടത്തുനിന്ന് കിട്ടിയില്ലെ

ങ്കിൽ മറ്റൊരിടത്തുനിന്നു കിട്ടിയാൽ അനുഭവിച്ചും, കിട്ടാഞ്ഞാൽ സപ്തപൂർത്തിയായി എല്ലാവരും ഉണ്ടതിന്നുശേഷം നാലോ അഞ്ചോ ഇടത്തുപോയി കുറേശ്ശെ യാചിച്ചു കിട്ടിയ ഭിക്ഷകൊണ്ട് ഒരുപ്രാവശ്യത്തെ ഭിക്ഷ ഭക്ഷിച്ച് സ്നേഹമാകുന്ന പാശത്തിൽനിന്നു വിട്ടുപോന്ന് ഞാനീ ഭൂമിയിൽ സഞ്ചരിക്കുന്നതാണ്.

കിട്ടിയാലും കിട്ടാഞ്ഞാലും രണ്ടും സമമായി കാണുന്നവനാണ് തപോനിധി. ജീവിക്കുവാനും ചാകാനും പാർത്ത് ഒന്നും ചെയ്യാതെ, ജീവിതത്തേയും മരണത്തേയുംകുറിച്ച് ഒന്നും കൊണ്ടാടാതെയും ഒന്നിലും ദ്വേഷമില്ലാതെ ഒരു കൈയിൽ ഉളി കേറ്റുന്നവനിലും മറുകൈയിൽ ചന്ദനം തേക്കുന്നവനിലും വ്യത്യസ്തവികാരം കൂടാതെ, രണ്ടുപേരിലും നന്മതിന്മകൾ നോക്കാതെ, ജീവിക്കുന്നവന് ചെയ്യാവുന്ന ഓരോരോ അഭ്യുദയക്രിയ ഒക്കെ കൈവെടിഞ്ഞ്, നിമേഷാദിയിൽനിന്ന് അവയിൽ സക്തി കൂടാതെ, സങ്കല്പത്തെ ത്യജിക്കാതെ, തന്റെ പാപത്തെ തുടച്ചു നീക്കി സർവ്വസംഗം വിട്ടൊഴിഞ്ഞ്, സർവ്വകുരുക്കുകളും വിട്ട്, ആർക്കും വശത്തിൽ നില്ക്കാതെ, വായു സാധർമ്മ്യമാർന്ന് രാഗംവിട്ട് ഇപ്രകാരം ചുറ്റി നിത്യമായ തുഷ്ടി ഞാൻനേടും. അജ്ഞാനത്താൽ 'തൃഷ്ണ' എന്നെക്കൊണ്ടു പാതകം ചെയ്യിച്ചു. കുശലവും അകുശലവുമായ കർമ്മം ചെയ്തിട്ട് ചില മന്നവന്മാർ സ്വജനങ്ങളെപ്പോലെ കാര്യകാരണസംബന്ധം വഹിക്കുന്നു. ആയുസ്സവസാനിക്കുമ്പോൾ പ്രാണൻ ഉടൽവിട്ടു ചത്തവൻ ആ പാപത്തെ ഏല്ക്കുന്നു. അതു കർമ്മത്തിന്റെ ഫലമാണ്.

ഇപ്രകാരം സംസാരചക്രത്തിൽ ചുറ്റുന്ന തേരുകളൊത്ത് അതിൽ ഈ ഭൂതഗ്രാമം ഭൂതഗ്രാമോപയോഗിയായി എത്തുന്നു. ജനനം, മരണം, ജര, വ്യാധി, വേദന എന്നിവയേൽക്കുന്ന അപാരപ്രായവും അസ്വസ്ഥവുമായ സംസാരം വിടുകയാണെങ്കിൽ സുഖമാണ്. വാനിൽനിന്നു ദേവന്മാരും സ്ഥാനത്തുനിന്നു മുനീന്ദ്രന്മാരും ഭ്രംശിച്ചു പോകുന്നു. ഇപ്രകാരമിരിക്കുമ്പോൾ കാരണങ്ങൾ അറിയുന്ന ആര് ഈ ഭവത്തെ കാംക്ഷിക്കുന്നു? വിവിധമായ അതാതു കർമ്മംചെയ്യുന്ന രാജാവ് മറ്റൊരു രാജാവിനാൽ അല്പഹേതുമൂലം കൊല്ലപ്പെടുന്നു.

എന്നാൽ ഹേ അർജ്ജുനാ, ചിരകാലംകൊണ്ട് എനിക്ക് പ്രജ്ഞയാകുന്ന അമൃതു ലഭിച്ചിരിക്കുന്നു. അതനുഭവിച്ച് ശാശ്വതവും നിശ്ചയവുമായ അവ്യയസ്ഥാനം ഞാൻ പ്രാപിക്കുന്നതാണ്. ഇപ്രകാരം ധൈര്യത്തോടുകൂടി എല്ലായ്പോഴും ആചരിച്ച് ജന്മവും മരണവും വ്യാധിയും വേദനയും ഏല്ക്കുന്ന ദേഹം ഞാൻ പോക്കുന്നതാണ്. നിർഭയമായ മാർഗ്ഗം ഞാൻ കണ്ടെത്തിയിരിക്കുന്നു."

**10. ഭീമവാക്യം** – ഭീമസേനൻ പറഞ്ഞു: "ഹേ രാജാവേ! മന്ദനായ ബുധശ്രോത്രിയനെപ്പോലെ മുറചൊല്ലിക്കേട്ടതിൽ ബുദ്ധി തത്ത്വാർത്ഥം അതിൽ ഞാൻ അങ്ങയ്ക്കു കാണുന്നില്ല. ആലസ്യത്തിൽ മനസ്സുപതിച്ച് രാജധർമ്മത്തിൽ ഈർഷ്യ അങ്ങയിൽ ഉണ്ടായിരിക്കുന്നു. ഇങ്ങനെയാണെങ്കിൽ ഈ ധാർത്തരാഷ്ട്രന്മാരെ കൊന്നിട്ട് എന്തു ഫലം കിട്ടി? ക്ഷമ, അനുകമ്പ, കാരുണ്യം, ആനൃശംസ്യം ഇവ നിന്നെപ്പറ്റി ക്ഷാത്രധർമ്മം അനുസരിക്കുന്ന ബന്ധുവിന്നു മുമ്പുണ്ടാവുകയില്ലായിരുന്നു. അങ്ങയ്ക്കു ഇത്തരം ബുദ്ധിയാണെന്നറിഞ്ഞിരുന്നുവെങ്കിൽ രിപുക്കളുടെ നേരേ ശസ്ത്രമെടുക്കുകയോ, അവരെ സംഹരിക്കുകയോ ചെയ്യുകയില്ലായിരുന്നു. ഈ ശരീരം വിടുന്നതുവരെ ഭിക്ഷയെടുത്തുതന്നെ ജീവിക്കാമായിരുന്നു. രാജാക്കന്മാരുമായി ഇത്രയും ഘോരമായ സംഗരം ഉണ്ടാകുമായിരുന്നില്ല. ചരാചരങ്ങളൊക്കെ പ്രാണന്ന് അന്നമാണെന്നാണ് ബുധന്മാർ പറയുന്നത്. രാജ്യം പിടിക്കുന്നവന് വല്ലവരും എതിർനില്ക്കുകയാണെങ്കിൽ അവരെ കൊല്ലണമെന്നാണ് ക്ഷത്രധർമ്മജ്ഞന്മാരായ ബുധന്മാർ പറയുന്നത്. രാജ്യത്തിന്ന് എതിരായി നിന്ന ആ ദുഷ്ടന്മാരെയൊക്കെ നാം കൊന്നു. ഇനി ധർമ്മാനുസരണം ഈ പാരിനെ സ്വീകരിക്കുക. രാജാവേ! വലുതായ ഒരു കിണർ കുത്തിയിട്ട് വെള്ളംകിട്ടാതെ ദേഹത്തിലൊക്കെ ചേറണിഞ്ഞു തിരിച്ചു പോകുമ്പോലെയായി നാം ചെയ്ത ഈ പണി. വലിയ മരത്തിന്റെ മുകളിൽക്കയറി കടുന്നൽക്കൂട്ടിൽനിന്നു തേനെടുത്ത് അതു കുടിക്കുവാൻ സാധിക്കാതെ ചാകുന്ന മട്ടിലായി നാം ചെയ്ത ഈ പണി. ഒരുത്തൻ ഒരാശ വിചാരിച്ച് ബഹുദൂരം പോയതിന്നുശേഷം നിരാശനായി പിന്മടങ്ങുന്നതുപോലെയായി നാം ചെയ്ത ഈ പണി. ശത്രുക്കളെ മുഴുവൻ ഒരാൾ കൊല്ലിച്ചതിന്നുശേഷം അയാൾ ആത്മഹത്യ ചെയ്യുന്നതുപോലെയായി നാം ചെയ്ത ഈ പണി. വിശന്നവൻ അന്നത്തേയും കാമി കാമിനിയേയും യദൃച്ഛയാൽ നേടിയതിന്നു ശേഷം ഭുജിക്കുവാൻ തയ്യാറില്ലാത്തവനെപ്പോലെയായി നാം ചെയ്ത ഈ പണി.

ഞങ്ങളെ ആക്ഷേപാർഹരാക്കിത്തീർക്കുന്ന മന്ദബുദ്ധിയായ ഭവാനെ ജ്യേഷ്ഠനാണെന്ന് ചിന്തിച്ച് കഷ്ടം! ഞങ്ങൾ പിന്തുടർന്നുവല്ലോ! കൈയൂക്കുള്ളവരും, വിദ്യയുള്ളവരും, മനസ്വികളുമായ ഞങ്ങൾ ക്ലീബന്റെ വാക്കുകേട്ട് അശക്തന്മാരെപ്പോലെ നില്ക്കുന്നു!

ജരബാധിച്ചവനോ, ശത്രുവിനാൽ തോല്പിക്കപ്പെട്ടവനോ, ആപല്ക്കാലത്ത് സന്ന്യാസം സ്വീകരിക്കണം എന്നാണ് അഭിജ്ഞന്മാർ അനുശാസിക്കുന്നത്. അതുകൊണ്ട് ഈ സന്ദർഭത്തിൽ ത്യാഗത്തെ പ്രാജ്ഞന്മാർ സമ്മതിക്കുന്നതല്ല. സൂക്ഷ്മദർശികൾ ഇത് ഒരു ധർമ്മവ്യതിക്രമമായി എണ്ണും. ധർമ്മത്തിനു തീർന്നവരും, അതിൽ നില്ക്കുന്നവരും, അതു പിടിച്ചവരുമായ അവർ അതിൽ നിന്ദ പറയുമോ? അങ്ങനെയുള്ളവർ നിന്ദയേല്ക്കുന്നവരാണ്.

ശ്രീയില്ലാത്തവരും, ദരിദ്രന്മാരും, നാസ്തികന്മാരും തുടരുന്ന വേദാർത്ഥവാദവിജ്ഞാനങ്ങൾ സത്യാഭാസമായേ തീരൂ. തന്നെത്താൻ മൗനം സ്വീകരിച്ച് ഇരിക്കുന്നവൻ ധർമ്മചർമ്മം പൂണ്ട് ചാവാൻ പറ്റും, അല്ലാതെ ജീവിക്കാൻ കൊള്ളുകയില്ല. കാട്ടിൽ ഒരുത്തന്ന് യഥാസുഖം ജീവിക്കുവാൻ പറ്റും. പുത്രന്മാരേയും, പൗത്രന്മാരേയും നോക്കാതെ ദേവകൾക്കും, പിതൃക്കൾക്കും, മുനിമാർക്കും ഒന്നും അർച്ചിക്കാതെ ഒറ്റയാനായി ജീവിക്കുന്നതിന്നു കാട്ടിൽ യഥാസുഖം സാധിക്കും. അങ്ങനെയാണെങ്കിൽ മാൻ, പന്നി, പക്ഷി എന്നിവയ്ക്കു നിശ്ചയമായും സ്വർഗ്ഗം ലഭിക്കേണ്ടതാണ്.

സന്ന്യാസംകൊണ്ട് ഒരു രാജാവ് സിദ്ധി നേടുന്നതാണെങ്കിൽ മരങ്ങളും കുന്നുകളും ഉടനെ സിദ്ധിനേടുമല്ലോ. ഇവരെ നിത്യസന്ന്യസ്ഥരായി, നിരുപദ്രവികളായി നാം കാണുന്നു. അവർ അപരിഗ്രഹരും, നിത്യബ്രഹ്മചാരികളുമാണല്ലോ.

സ്വന്തം ഭാഗ്യത്തിൽ മറ്റുവഴിക്കു സിദ്ധി അങ്ങേല്ക്കുന്നുവെങ്കിൽ കർമ്മം ചെയ്യുകതന്നെ വേണം. കർമ്മഹീനന്നു മോക്ഷമില്ല. ഈ നിലയ്ക്കു ജലസൃഷ്ടികളായ ജന്തുക്കളും സിദ്ധിനേടുന്നതാണല്ലോ. അവർക്കു പോറ്റുവാൻ ആത്മാവ് മാത്രമേയുള്ളു. ഹേ രാജാവേ, നോക്കൂ താന്താങ്ങളുടെ കർമ്മത്തെ ലോകമൊക്കെയും ചെയ്യുന്നു. അതുകൊണ്ട് കർമ്മംചെയ്യുകതന്നെ വേണം. ജീവിച്ചിരിക്കുവോളം കർമ്മഹീനന്നു മോക്ഷം തീർച്ചയായും സിദ്ധിക്കുകയില്ല."

**11. അർജ്ജുനവാക്യം** – അർജ്ജുനൻ പറഞ്ഞു: "ഈ പ്രമേയത്തിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. താപസന്മാരോട് ഇന്ദ്രൻ പറഞ്ഞതാണ്. വീടുവിട്ടു ചില വിപ്രന്മാർ കാടുകയറി കുലോത്ഭവരായ മീശമുളയ്ക്കാത്ത ആ വിഡ്ഢികൾ സന്ന്യാസം സ്വീകരിച്ചു. ഇത് ധർമ്മമാണെന്നു വിചാരിച്ചാണ് അവർ പിതൃഭ്രാതൃജനങ്ങളെയൊക്കെ വിട്ട് ഇന്ദ്രനെ ഭജിച്ചത്. ഭഗവാൻ ഇന്ദ്രൻ ഒരു സ്വർണ്ണമയമായ പക്ഷിയുടെ രൂപത്തിൽ വന്ന് അവരോട് പറഞ്ഞു: 'വിഘസാശികളായ * മർത്ത്യന്മാർ ചെയ്യുന്നതാണ് അതിദുഷ്കരമായ പ്രവൃത്തി. ഈ കർമ്മം പുണ്യമാണ്. ജീവിതം പ്രശസ്തംതന്നെ. അർത്ഥം സിദ്ധിച്ച് മുഖ്യമായ ഗതി ആ ധർമ്മചാരികൾ പ്രാപിച്ചു.'

* *വിഘസാശികൾ വിഘസം (= ദേവന്മാർ, പിതൃക്കൾ, അതിഥികൾ, ഗുരുക്കന്മാർ, ഇവർക്ക് സൽക്കരിച്ചതിന്നുശേഷമുള്ള അന്നം) ഭക്ഷിക്കുന്നവർ.*

ഋഷികൾ പറഞ്ഞു: "അഹോ! ഈ പക്ഷി വിഘസാശികളെ പുകഴ്ത്തുന്നു. തീർച്ചയായും ഇതു നമ്മളെ പ്രശംസിക്കുകയാണ്. നമ്മൾ വിഘസാശികളാണല്ലോ."

പക്ഷി പറഞ്ഞു: "ചേറും പൊടിയും പുരണ്ട നിങ്ങളെ ഞാൻ പുകഴ്ത്തുന്നില്ല. ഉച്ഛിഷ്ടം ഉണ്ണുന്ന ജളന്മാരെ! നിങ്ങൾ വിഘസാശികളല്ല. അവർ വേറെയാണ്."

ഋഷികൾ പറഞ്ഞു: "അത് ശ്രേയസ്സാണെന്നു വിചാരിച്ച് ഞങ്ങൾ അത് സേവിക്കുകയാണ്. എടോ പക്ഷീ, ശ്രേയസ്സെന്താണെന്നു പറയൂ! ഞങ്ങൾ നിന്റെ മൊഴി ശ്രദ്ധിക്കാം."

പക്ഷി പറഞ്ഞു: "നിങ്ങൾ എന്നെ ശങ്കിക്കുന്നില്ലെങ്കിൽ യഥാർത്ഥമായ ഹിതം ഞാൻ പറഞ്ഞുതരാം."

ഋഷികൾ പറഞ്ഞു: "ഹേ ധർമ്മാത്മാവേ, ഞങ്ങൾ അങ്ങയുടെ മൊഴി കേൾക്കാം. അനുസരിക്കാം, നീ വഴി അറിഞ്ഞവനാണ്."

പക്ഷി പറഞ്ഞു: "നാലു കാലുള്ള ജീവികളിൽ ഉത്തമം പശുവാണ്. ലോഹങ്ങളിൽ ഉത്തമം സ്വർണ്ണമാണ്. ശബ്ദങ്ങളിൽ ശ്രേഷ്ഠം മന്ത്രമാണ്. മനുഷ്യരിൽ ശ്രേഷ്ഠൻ വിപ്രനാണ്. ജീവിപ്പവന്നും മരിച്ചവനും യഥാകാലം ശ്മശാനനിധനാദിയായും ജാതകർമ്മാദികളായുമുള്ള മന്ത്രം ബ്രാഹ്മണന്നാണ് വിധിച്ചിട്ടുള്ളത്. വിപ്രന്ന് വൈദികമായ കർമ്മം സ്വർഗ്ഗ്യവും ഉത്തമവുമാകുന്നു. എനിക്ക് മന്ത്രസിദ്ധങ്ങളായ കർമ്മങ്ങളൊക്കെ ചെയ്തു. എന്റെ ആത്മാവിന്ന് ഉറപ്പായാൽ സിദ്ധിയും ഉറച്ചതുതന്നെ. പക്ഷങ്ങൾ, മാസങ്ങൾ, ഋതുക്കൾ, ഗണങ്ങൾ, അർക്കേന്ദുനക്ഷത്രങ്ങൾ, സർവ്വഭൂതങ്ങൾ ഇവയെല്ലാം ഇച്ഛിക്കുന്നതു യാതൊന്നോ അതുതന്നെയാണ് കർമ്മം എന്നു പറയുന്നത്. സിദ്ധിക്ഷേത്രവും പുണ്യവും മഹത്തായ ആശ്രയവും ഇതുതന്നെയാണ്. കർമ്മം നിന്ദിക്കുന്ന മർത്ത്യർ ദുർമ്മാർഗ്ഗചാരികളാണ്. മൂഢന്മാരായി അർത്ഥം നേടാത്ത അവർക്ക് അഘം വന്നുകൂടുന്നു. നിത്യങ്ങളായ ദേവപിതൃബ്രാഹ്മണവംശങ്ങളെ വെടിഞ്ഞുനില്ക്കുന്ന മൂഢന്മാർ വേദമാർഗ്ഗത്തെ വെടിഞ്ഞ് പോകുന്നു. ദേവവംശം, ബ്രഹ്മവംശം പിതൃവംശം ഇവയൊക്കെ വേർതിരിച്ചു കണ്ടുകൊണ്ടുള്ള ഗുരുചര്യ ദുഷ്കരമാണ്. ദേവന്മാർ ദുഷ്കരകർമ്മം ചെയ്തു വലിയ വിഭൂതിയെ നേടി. എന്നാൽ ഞാൻ പറയുന്നു ഗാർഹസ്ഥ്യം വളരെ ദുഷ്കരമാണെന്ന്. പ്രജയ്ക്കുവേണ്ടിയുള്ള മുഖ്യമായ ഒരു തപസ്സാണ് ഇത്. അതിന്നു യാതൊരു സംശയവുമില്ല. കുടുംബവിധിയോടൊത്ത ഇതിൽ തപസ്സ് ഒതുങ്ങുന്നു എന്നു നിർദ്വന്ദ്വന്മാരും നിർമ്മത്സരന്മാരുമായ വിപ്രന്മാർ പറയുന്നു. തപസ്സുകൂടി ഇതിനോടൊപ്പിച്ചു നോക്കുമ്പോൾ മദ്ധ്യമമാണ്. ദുരാധർഷമായ പദത്തെ വിഘസാശികൾ പ്രാപിക്കുന്നു. അന്നം കാലത്തും അന്തിക്കും ഭാഗിച്ച് വിധിപോലെ ഗൃഹത്തിൽ ദേവാതിഥിപിതൃക്കൾക്കും സ്വജനത്തിന്നും നല്കി, ശേഷിക്കുന്ന അന്നം അശിക്കുന്നവരാണ് വിഘസാശികൾ. സ്വധർമ്മം ചെയ്യുന്ന സത്യവാദികളായ ആ സുവ്രതന്മാർ ലോകാചാര്യന്മാരായി തീർച്ചയായും ഉയരും. അവർ സ്വർഗ്ഗത്തിലേക്കുയർന്ന് വിമത്സരന്മാരായി വളരെക്കാലം ഇന്ദ്രലോകത്തിൽ ജീവിക്കും."

അർജ്ജുനൻ പറഞ്ഞു: "ധർമ്മാർത്ഥങ്ങൾ ചേർന്ന മൊഴികൾ ആ പക്ഷി പറഞ്ഞതുകേട്ട് അവർ കാടുവിട്ട് മുനിവൃത്തി ഉപേക്ഷിച്ച് ഗൃഹം പ്രാപിച്ചു. അതുകൊണ്ട് സർവ്വധർമ്മജ്ഞനായ ഭവാൻ ശാശ്വതമായ ധൈര്യത്തോടെ ശത്രുക്കളെ സംഹരിക്കുകയാൽ നിഷ്കണ്ടകമായ രാജ്യം ഹേ രാജാവേ, ഭവാൻ പരിപാലിച്ചാലും!"

**12. നകുലവാക്യം** – വൈശമ്പായനൻ പറഞ്ഞു: "അർജ്ജുനൻ പറഞ്ഞതുകേട്ട് നകുലനും പറയുവാൻ തുടങ്ങി. പ്രാജ്ഞനും വ്യൂഢോരസ്കനും ദീർഘബാഹുവും താമ്രാസ്യനും മിതഭാഷിയുമായ നകുലൻ ജ്യേഷ്ഠന്റെ മനസ്സിനെ പിന്തുടർന്ന് ധർമ്മരാജാവിനോടു പറയുവാൻ തുടങ്ങി."

നകുലൻ പറഞ്ഞു: "വിശാഖയൂപത്ത് എല്ലാ സുരാഗ്നിചയനങ്ങളുമുണ്ട്. അതുകൊണ്ട് വാനവരും കർമ്മഫലസ്ഥരാണെന്നു മനസ്സിലാക്കുക. ഹേ രാജാവേ, വിധി നോക്കി അനാസ്തികപ്രാണികൾക്ക് ഉയിർ നല്കുന്ന പിതൃക്കളും കർമ്മത്തെത്തന്നെ ചെയ്യുന്നു. നാസ്തികർ വേദാർത്ഥമൂഢന്മാരാണെന്ന് ഭവാനറിയാമല്ലൊ. സർവ്വകാര്യത്തിലും വിപ്രൻ വേദോക്തത്തെ ത്യജിക്കുകയാണെങ്കിൽ ഗതിയില്ലാത്തവനായിത്തീരും. വേദവേദികൾ പറയുന്നു. എല്ലാ ആശ്രമങ്ങൾക്കും മേലെ ഗൃഹസ്ഥാശ്രമമാണെന്ന്. ധർമ്മോപാർജ്ജിതമായ വിത്തങ്ങളൊക്കെ ക്രതുക്കളിൽ ചെലവിട്ടു ജിതാത്മാവായ രാജാവ് സാത്വികത്യാഗിയായി വർത്തിക്കുന്നു. ഗൃഹം വിട്ടവനും, ചുറ്റിക്കറങ്ങി മരച്ചുവട്ടിലിരിക്കുന്നവനും, വചിക്കാത്തവനും, നിത്യയോഗിയും, ത്യാഗിയുമായ മുനിയാണ് പാർത്ഥാ! ഭിക്ഷുകൻ. ക്രോധവും, ഹർഷവും, പൈശൂന്യവും കൂടാതെ വേദങ്ങൾ ചൊല്ലുന്നവനായ വിപ്രനാണ് ത്യാഗി. സർവ്വാശ്രമങ്ങളേയും മനീഷികൾ തൂക്കിനോക്കിയത്രേ. ഒരു ഭാഗത്ത് മൂന്നാശ്രമങ്ങളേയും മറുഭാഗത്ത് ഗൃഹസ്ഥാശ്രമത്തേയും വെച്ചുപോലും. അപ്പോൾ രണ്ടും തുല്യമായിക്കണ്ടു. എന്തെന്നാൽ ഗൃഹസ്ഥാശ്രമത്താൽ കാമവും സ്വർഗ്ഗവും നേടാം. മഹർഷികൾക്ക് ഇതാണു മാർഗ്ഗം; ലോകജ്ഞർക്ക് ഇതാണ് ഗതി. നിഷ്കാമനായ ഗൃഹസ്ഥാശ്രമി ത്യാഗിയാകുന്നു. അവൻ ജളനെപ്പോലെ ഗൃഹം ഉപേക്ഷിച്ച് കാടുകയറുകയില്ല. കാമങ്ങളെ പാർത്തിരിക്കുന്നവൻ ധർമ്മവൈതംസികനാണ്. ധർമ്മരാജാവേ! അവൻ മൃത്യുപാശം കണ്ഠത്തിലണിയും. അഭിമാനത്തോടെ ചെയ്ത കർമ്മം ഫലവത്താകയില്ല. ത്യാഗത്തോടെ ചെയ്തതൊക്കെ മഹാഫലവുമാകും. ശമം, ദമം, ധൈര്യം, സത്യം, ശുചി, ആർജ്ജവം യജ്ഞത്തിൽ ബുദ്ധി, ധർമ്മം, സത്യം ഇവ ആർഷവിധാനമാണ്. പിതൃദേവാതിഥികൾക്കായി ചെയ്യുന്നത് മംഗളമാണ്. മഹാരാജാവേ, കേവലം ഫലമായ ത്രിവർഗ്ഗം ഇതിലില്ല. പ്രതിഷേധം അർഹിക്കാത്ത ഈ വിധാനത്തിൽ നില്ക്കുകയാണെങ്കിൽ ഇങ്ങ് ഏർപ്പെടുന്ന ത്യാഗിക്ക് ഉടവ് ഒരിടത്തും പറ്റുകയില്ല. അകന്മഷനായ പ്രജാപതി പ്രജാസൃഷ്ടി ചെയ്തു. അത് ദക്ഷിണയോടെ മഖംചെയ്യുന്ന നമുക്കുവേണ്ടിയാണ്. ധാർമ്മികനായ അവൻ ലതാവൃക്ഷൗഷധികളേയും യജ്ഞത്തിന്നായി സൃഷ്ടിച്ചു. യജ്ഞഹവ്യങ്ങളായി മേദ്ധ്യപശുവൃന്ദങ്ങളേയും സൃഷ്ടിച്ചു. ഗൃഹസ്ഥന്ന് ആ യജ്ഞം സ്വാതന്ത്ര്യബന്ധകമാണ്. അതിനാൽ ഗാർഹസ്ഥ്യം ദുഷ്കരവും, ഏറ്റവും ദുർല്ലഭവുമാണ്. അതു നേടി പശു ധാന്യങ്ങളുള്ള ഗൃഹസ്ഥന്മാർ യജിക്കാഞ്ഞാൽ വലിയ പാപം വന്നു ചേരും. സ്വാദ്ധ്യായയജ്ഞരാണ് ഋഷികൾ. മറ്റുള്ളവർ ജ്ഞാനയജ്ഞരാണ്. വേറെയുള്ളവർ മഹായജ്ഞം മനസ്സുകൊണ്ടും ചെയ്യുന്നു. ഇപ്രകാരം മനസ്സമാധാനമാർഗ്ഗേണ ഹേ രാജാവേ, യജ്ഞം ചെയ്താലും. ദേവന്മാർകൂടി ബ്രഹ്മഭൂതരായ ദ്വിജാതികളെ കൊതിക്കുന്നു. അങ്ങും ഇങ്ങും നിന്ന് ചിത്രരത്നൗഘത്തെ നീ നേടി. അത് മഖത്തിൽ ചെലവാക്കാതെ ഇപ്പോൾ നാസ്തിക്യം ചൊല്ലുകയാണോ? കുടുംബം വാഴുന്ന അങ്ങയ്ക്കു ത്യാഗം കാണുന്നില്ലല്ലോ. രാജസൂയം, അശ്വമേധം, സർവ്വമേധം മുതലായ യാഗങ്ങൾ വീണ്ടും ഭവാൻ ചെയ്യുക. ദേവേന്ദ്രനെപ്പോലെ ഭവാൻ ബ്രാഹ്മണർ പൂജിക്കുന്ന മറ്റു യാഗങ്ങളും ചെയ്യുക.

രാജാവിന്റെ പതനത്തിൽ കള്ളന്മാർ പ്രജകളുടെ ധനം കവരും. പ്രജകൾക്കു ശരണ്യനാകാത്ത രാജാവാണ് 'കലി' എന്നു പറയുന്നവൻ. അശ്വങ്ങൾ, ഗോക്കൾ, ദാസീജനം, പൊന്നണിഞ്ഞ ആനകൾ, ഗ്രാമങ്ങൾ, നാടുകൾ, കൃഷിയിടങ്ങൾ, ഭവനങ്ങൾ എന്നിവയൊന്നും ബ്രാഹ്മണർക്കു ദാനംചെയ്യാതെ മാത്സര്യാഭീഷ്ടചിത്തരായി നമ്മൾ രാജകലികളാകുവാൻപോകയാണ് രാജാവേ! അശരണ്യരും, അദാതാക്കളും, രാജകിൽബിഷഭാക്കുകളും, ദോഷത്തെത്തന്നെ ഏല്ക്കുന്നു. അവർ ഒരിക്കലും സുഖമേല്ക്കുന്നില്ല. മഹായജ്ഞങ്ങൾ ചെയ്യാതെ, പിതൃക്കൾക്കു നല്കാതെ, തീർത്ഥസ്നാനം ചെയ്യാതെ, ഹേ പ്രഭോ, ഭവാൻ സന്യസിക്കയാണെങ്കിൽ കാറ്റിൽപ്പെട്ട മേഘംപോലെ ഭവാൻ ഛിന്നഭിന്നമാകും. രണ്ടു ലോകവും വിട്ട് ഇടയിൽ നില്ക്കുന്നവൻ, ഉള്ളിലും പുറത്തുമുള്ള മനോവ്യാസംഗഹേതുവെ ത്യജിക്കുകയാണെങ്കിൽ അവൻ ത്യാഗിയാകുന്നില്ല. പ്രതിഷേധമി

ല്ലാത്ത ഈ വിധാനത്തിൽ നില്ക്കുന്നവന്ന് ഉടവ് ഒരിടത്തും പറ്റുകയില്ല.

സമൃദ്ധമായ ശത്രുപ്രകരത്തെ മുടിച്ച് ശക്രനെപ്പോലെ മരുവുന്ന ഏതു രാജാവാണ് പൂർവ്വരാജാക്കന്മാർ ആർജ്ജിതമായ സ്വധർമ്മം ഭുജിക്കേണ്ടസമയത്തു മാഴ്കുക? സ്വകീയമായ ക്ഷാത്രധർമ്മത്താൽ ഉഗ്രമായ പരാക്രമംചെയ്ത് ഊഴി വെന്ന് മന്ത്രജ്ഞരായ ജനങ്ങൾക്ക് അർത്ഥദാനങ്ങൾ നല്കി ഭവാൻ സ്വർഗ്ഗത്തെ പ്രാപിക്കും! ഭവാന് ദുഃഖിക്കേണ്ടതായി ഒന്നുമില്ല."

**13. സഹദേവവാക്യം** – സഹദേവൻ പറഞ്ഞു: "ബാഹ്യമായ ദ്രവ്യം ഉപേക്ഷിച്ചതു കൊണ്ട് രാജാവേ! സിദ്ധി ലഭിക്കുന്നതല്ല. ശാരീരികമായ ദ്രവ്യം വിട്ടാൽ സിദ്ധി കിട്ടിയെന്നും, കിട്ടിയില്ലെന്നും വരാം. ബാഹ്യദ്രവ്യംവിട്ട് ശാരീരത്തിൽ കാംക്ഷിക്കുന്നവന്റെ ധർമ്മവും, സുഖവും നമ്മൾക്കുള്ള ശത്രുക്കൾ ഏല്ക്കണം. ശരീരദ്രവ്യംവിട്ട് നാടു വാഴുന്നവന്റെ ധർമ്മവും, സുഖവും നമ്മളുടെ ഇഷ്ടന്മാർക്ക് ലഭിക്കണം. മൃത്യു എന്നത് രണ്ടക്ഷരമാണ്. ശാശ്വതമെന്നതു മൂന്നക്ഷരമാണ്. അതു ബ്രഹ്മമാണ്. എന്റെ എന്നതാണ് മൃത്യു. എന്റെ അല്ല എന്നതാണ് ശാശ്വതം. ഈ ബ്രഹ്മമൃത്യുക്കൾ മഹാരാജാവേ, നമ്മുടെ ആത്മാവിൽ നില്ക്കുന്നതാണ്. ഈ ഭൂതസഞ്ചയത്തെ, അദൃശ്യങ്ങളായ ഇവ തമ്മിൽ പൊരുതിപ്പിക്കുകയാണ്. ഈ സത്വത്തിന്ന് നാശമില്ലെങ്കിൽ ജീവികളുടെ ഉടൽ മുടിച്ചാലും അതിൽ ഹിംസ പറ്റുന്നതല്ല. അതല്ലാ ഉല്പത്തിനാശങ്ങൾ സത്വങ്ങൾക്കുണ്ടെങ്കിൽ ദേഹം നശിച്ചാൽ ആത്മാവും നശിക്കും. അപ്പോൾ ക്രിയാവഴികളും പാഴാകും. ആയതുകൊണ്ട് ഏകാന്തത ഉപേക്ഷിച്ച് പണ്ടുള്ള സജ്ജനം നടന്ന വഴിയേ പോകേണ്ടതാണ് അറിവുള്ളവന്റെ കടമ. ചരാചരങ്ങളോടൊത്ത ഭൂമി മുഴുവൻ നേടി അതിനെ ഭുജിക്കാത്ത നൃപൻ ശരിയായവനല്ല. അവന്റെ ജീവിതം പാഴിലാണ്. എന്നു തന്നെയല്ല കാട്ടിൽ താമസിച്ച് ഫലമൂലങ്ങൾ ഭുജിച്ച് കാട്ടാറിലെ വെള്ളം കുടിച്ചു ജീവിച്ചാലും അവന്നു സ്വത്തിൽ മമത്വം ഉണ്ടെങ്കിൽ അവൻ മൃത്യുവിന്റെ വായിൽത്തന്നെ! ബാഹ്യവും ആന്തരവുമായ ഭൂതസ്വഭാവത്തെ ഭവാൻ കണ്ടാലും. ആ ഭൂതത്തെ കാണുന്നവർ വലിയ ഭയംവിട്ട് ഒഴിയും. എനിക്ക് അച്ഛനും അമ്മയും ഭ്രാതാവും ഗുരുവുമായി അങ്ങ് ഒരാൾ മാത്രമാണ്. എന്റെ ദുഃഖപ്രലാപങ്ങൾ അങ്ങു കേട്ടു പൊറുക്കണേ! ഞാൻ വാസ്തവമോ, അവാസ്തവമോ, എന്തു പറയുന്നതായാലും അതെല്ലാം ഭക്തികൊണ്ടാണെന്നു വിചാരിക്കുക! രാജാവേ, പ്രസാദിച്ചാലും!"

**14. ദ്രൗപദീവാക്യം** – വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരൻ മൗനംപൂണ്ട് ഇരുന്നപ്പോൾ വേദാനുസരണമായ തീർപ്പുകൾ പലമട്ടിൽ സോദരന്മാർ പറഞ്ഞതിന്നുശേഷം മഹാ ആഭിജാത്യമുള്ളവളും, ശ്രീയാർന്നവളും ആയതലോചനയുമായ ദ്രൗപദി രാജേന്ദ്രനോടു നേരിട്ടുനിന്ന് ഉചിതമായ ചില കാര്യങ്ങൾ സംസാരിച്ചു. അപ്പോൾ സിംഹശാർദ്ദൂലസന്നിഭന്മാരായ രാജഭ്രാതാക്കൾ ചുറ്റും നിന്നിരുന്നു. രാജാവ് ഗജങ്ങളുടെ മദ്ധ്യേ യൂഥപൻ എന്നപോലെ ശോഭിച്ചു. ധർമ്മജനിൽ അഭിമാനത്തോടെ രാജലാളിതയായ ആ യോഷിൽപ്രവര ഭർത്താവിനെ സവിനയം സംബോധനചെയ്തു സാമമായ വാക്കുകൾ ഇപ്രകാരം പറഞ്ഞു."

ദ്രൗപദി പറഞ്ഞു: "ഹേ, കുന്തീനന്ദനാ! ഭവാന്റെ സോദരന്മാരായ ഇവർ വ്യസനത്താൽ ശോഷിച്ച്, ജലത്തിന്നുവേണ്ടി ചാതകങ്ങൾപോലെ കരഞ്ഞുകൊണ്ടു നില്ക്കുന്നതു ഭവാൻ കാണുന്നില്ലേ? അവരെ ഭവാൻ സന്തോഷിപ്പിക്കുന്നില്ലല്ലൊ! എത്ര കാലമായി അവർ ഓരോവിധത്തിൽ ദുഃഖിക്കുന്നു! ഇപ്പോൾ അവരെ ഉചിതമായ വാക്കുകൾകൊണ്ട് അങ്ങ് എന്താണു സന്തോഷിപ്പിക്കാത്തത്? മഞ്ഞും കാറ്റും വെയിലും ഏറ്റു വലഞ്ഞ ഈ സോദരന്മാരോട് ദ്വൈതവനത്തിൽവച്ച് ഭവാൻ പറഞ്ഞത് ഓർക്കുന്നുണ്ടോ? 'ദുര്യോധനനെ നാം പോരിൽ കൊന്ന് ഞാൻ ഭൂമിഭുജിക്കും. സർവ്വകാമവും തികഞ്ഞവനും പോരിൽ ജയം കാംക്ഷിക്കുന്നവരുമായ രഥികളുടെ തേർ തകർത്ത്, കൂറ്റൻ ഗജങ്ങളേയും, കുതിരകളേയും കൊന്ന്, ശത്രുക്കളെ നിരത്തി, ഭൂരിദക്ഷിണയോടെ യജ്ഞങ്ങൾ ചെയ്യുമ്പോൾ, ഈ വനവാസദുഃഖം നിങ്ങൾക്ക് സുഖം നല്കും! എന്ന് ഇവരോടു വാക്കുകൊടുത്തിട്ടു ഹേ, ധാർമ്മികാ! ഇപ്പോൾ എന്താണു പറയുന്നത്? ഞങ്ങളുടെ ഹൃദയം ഇപ്രകാരം തകർക്കുന്നത് എന്താണ്? നപുംസകങ്ങൾ ഒരിക്കലും ഭൂമി ഭുജിക്കയില്ല! ആണത്തമില്ലാത്തവൻ ധനം ഏല്ക്കുകയില്ല! ആണും പെണ്ണും കെട്ടവന്റെകൂടെ മക്കൾപോലും നില്ക്കുകയില്ല! ചേറ്റിൽ മത്സ്യം നില്ക്കുകയില്ലല്ലോ! അദണ്ഡ്യനായ ക്ഷത്രിയൻ ശോഭിക്കയില്ല! അദണ്ഡ്യനായവൻ ഭൂമിയെ ഏല്ക്കുകയില്ല. അദണ്ഡ്യരായ ഉർവ്വീശന്മാരുടെ പ്രജകൾ സുഖിക്കുകയില്ല! സർവ്വജീവിയിലും മൈത്രി, ദാനം, അദ്ധ്യയനം, തപം ഇവയൊക്കെ ബ്രാഹ്മണന്ന് ചേർന്നതാണ്, ക്ഷത്രിയന്നു ചേർന്നതല്ല! ദുഷ്ടന്മാരെ തടയുക, ശിഷ്ടന്മാരെ സംരക്ഷിക്കുക, ഇതാണ് രാജാക്കളുടെ ധർമ്മം. പോരിൽ ഓടി ഒളിക്കാതെയിരിക്കുക എന്നത് അവരുടെ ധർമ്മമാണ്. ക്ഷമ, ക്രോധം, ദാനം, ആദാനം, ഭയം, അഭയം, നിഗ്രഹം, അനുഗ്രഹം ഇവയൊക്കെയുള്ളവനാണ് ധർമ്മജ്ഞൻ! ശ്രുതം, ദാനം, സാന്ത്വം ഇവകൊണ്ടല്ല ഭവാൻ ഈ പാരിടം നേടിയത്. യാചനകൊണ്ടുമല്ല. ദ്രോണൻ, കർണ്ണൻ, കൃപൻ മുതലായവർ ഭരിച്ചിരുന്ന ശത്രുക്കളുടെ മഹാചതുരംഗസൈന്യത്തെ കൊന്നിട്ടാണ് ഹേ വീരാ, നീ ഈ ഭൂമി നേടിയത്. അതുകൊണ്ട് ഈ ഭൂമി ഭവാൻ ഭുജിക്കണം. നാനാജനപദങ്ങൾ ചൂഴുന്ന ജംബുദ്വീപ് ദണ്ഡത്താൽ മർദ്ദിച്ചു. ജംബുദ്വീപിന്നു സദൃശമാണ് ക്രൗഞ്ചദ്വീപ്, ക്രൗഞ്ചദ്വീപിന്ന് സദൃശമാണ് ശാകദ്വീപ്. ദണ്ഡത്താൽ മഹാമേരുവിന്റെ പശ്ചിമഭാഗം നീ മർദ്ദിച്ചിരിക്കുന്നു. മഹാമേരുവിന്റെ വടക്കായി ശാകദ്വീപസമാനമായ ഭദ്രാശ്വം ഹേ, പുരുഷവ്യാഘ്രാ! ഭവാൻ മർദ്ദിച്ചിരിക്കുന്നു. നാനാനാട്ടിലുള്ള ദ്വീപുകളും, ആന്തരദ്വീപുകളും ദണ്ഡത്താൽ, കടലിൽച്ചെന്ന് ഹേ വീരാ! ഭവാൻ മർദ്ദിച്ചിരിക്കുന്നു. എതിരറ്റ കർമ്മങ്ങൾ ചെയ്ത് വിപ്രപൂജയേറ്റ് ഭവാൻ എന്താണ് പ്രീതിപ്പെടാത്തത്? അങ്ങ് ഈ ഭ്രാതാക്കളെ നോക്കി അഭിനന്ദിക്കുക! മത്തർഷഭസമന്മാരും, ഊർജ്ജിതമായ ഗജേന്ദ്രതുല്യന്മാരും, ദേവതുല്യന്മാരും, പരന്തപന്മാരുമാണ് ഭവാന്റെ സഹജന്മാർ. എന്റെ സുഖത്തിന്ന് ഇതിൽ ഏതെങ്കിലും ഒരാൾ മതി. എന്നാലും ദേഹിയുടെ ചേഷ്ടയ്ക്കു പഞ്ചേന്ദ്രിയങ്ങൾപോലെ, അഖിലദർശിനിയായ ശ്വശ്രു കുന്തി പറഞ്ഞത് ഭവാൻ ഓർക്കുന്നുണ്ടോ? 'പാഞ്ചാലീ, ധർമ്മജൻ നിന്നെ സുഖിപ്പിക്കും. അനുത്തമേ? അനേകായിരം ഭൂപന്മാരെ കൊന്ന് അവൻ നിന്നെ സുഖിപ്പിക്കും!' അത് പാഴ്വാക്കായി ഞാൻ ഇപ്പോൾ കാണുന്നു! നിന്റെ വ്യാമോഹംകൊണ്ട് അങ്ങനെ വന്നിരിക്കുന്നു! ജ്യേഷ്ഠനെ പിന്തുടർന്ന അനുജന്മാരെല്ലാം ഭവാൻ ഉന്മാദം പൂണ്ടതുമൂലം, എല്ലാ പാണ്ഡവരും ഉന്മത്തരായിരിക്കുന്നു! അവർ ഉന്മത്തരല്ലെങ്കിൽ ഇങ്ങനെ ഏഭ്യരായി കണ്ടുനില്ക്കുമോ? ഉന്മത്തനായ ഭവാനെ നാസ്തികന്മാരോടൊപ്പം പിടിച്ചുകെട്ടി മന്നിനെ ശാസിച്ചേനെ. ഇപ്രകാരം പ്രവർത്തിക്കുന്ന മൂഢൻ ശ്രേയസ്സേല്ക്കാതെയിരുന്നാൽ ധൂപാഞ്ജനങ്ങളാൽ അവനെ പിന്നെ നസ്യകർമ്മങ്ങൾ ചെയ്യണം. വൈദ്യന്മാരെ വരുത്തി ഉന്മാദത്തിന്ന് തക്ക ചികിത്സ നടത്തണം. വഴിപിഴച്ച ഭവാന്റെ ഈ ചിത്തവൃത്തിമൂലം ഞാൻ സ്ത്രീജനങ്ങളിൽവച്ച് ഏറ്റവും താഴ്ന്നവളായിത്തീർന്നിരിക്കുന്നു!

മക്കളൊക്കെ മരിച്ചു വേർപെട്ട് പിന്നേയും ജീവിക്കുവാൻ ആഗ്രഹിക്കുന്ന ഞാൻ ഒന്നു പറഞ്ഞാൽ എന്റെ ഇംഗിതം പാഴിലാകുമെന്നു തോന്നുന്നുണ്ടോ? അങ്ങ് ഊഴിയൊക്കെ വിട്ട് ഇപ്പോൾ തന്നെത്താനെ ആപത്ത് ഉണ്ടാക്കിവെക്കുവാനാണ് ഭാവം. മന്നിൽ മന്നവന്മാരാൽ സമ്മതിക്കപ്പെട്ട ഭവാൻ, മാന്ധാതാവ്, അംബരീഷൻ എന്നിവരെപ്പോലെ വിളങ്ങുന്ന ഭവാൻ, ധർമ്മാനുസരണം ഭൂമിയെ ഭരിക്കുക! ജനങ്ങളെ സംരക്ഷിക്കുക! കാടും മാടും മേടുമൊത്ത ഭൂമിയെ പരിപാലിക്കുക! ബുദ്ധി മങ്ങാതെ, പലതരം യജ്ഞം ചെയ്യുക, യുദ്ധം ചെയ്യുക, ദാനം ചെയ്യു

ക. വിപ്രർക്ക് വിത്തം, ഭോഗങ്ങൾ, വസ്ത്രം ഇവ നല്കുക. സജ്ജനങ്ങളെ സന്തോഷിപ്പിക്കുക."

**15. അർജ്ജുനവാക്യം** – വൈശമ്പായനൻ പറഞ്ഞു: "പാഞ്ചാലിയുടെ വാക്കുകേട്ട് വീണ്ടും അർജ്ജുനൻ യുധിഷ്ഠിരനോട് ഇങ്ങനെ പറഞ്ഞു: 'ദണ്ഡം പ്രജകളെ ശാസിക്കുന്നു. ദണ്ഡം ജനങ്ങളെ രക്ഷിക്കുന്നു. സുപ്തരിൽ ജാഗ്രത്ത് ദണ്ഡമാകുന്നു. ദണ്ഡം ബുധാദൃതമായ ധർമ്മമാകുന്നു. ദണ്ഡം ധർമ്മാർത്ഥങ്ങളെ കാക്കുന്നു. ദണ്ഡം കാമത്തെയും സംരക്ഷിക്കുന്നു. ത്രിവർഗ്ഗം ദണ്ഡമാകുന്നു. ദണ്ഡം ധാന്യത്തെ കാക്കുന്നു. ദണ്ഡം ധനത്തെ കാക്കുന്നു. ഇതറിഞ്ഞ് ലൗകികസ്ഥിതി ഭവാൻ കൈക്കൊണ്ടാലും. ചില പാപികൾ രാജദണ്ഡഭയംമൂലം പാപംചെയ്യുകയില്ല. ചിലർ യമദണ്ഡം ഭയന്നും പാപംചെയ്യുകയില്ല. ചിലർ പരലോകഭയംമൂലം പാപംചെയ്യുകയില്ല. ചില പാപികൾ പരസ്പര ഭയംമൂലവും പാപംചെയ്യുകയില്ല. ഈ സ്വഭാവമുള്ളവരെല്ലാം ദണ്ഡത്താലാണു നില്ക്കുന്നത്. ദണ്ഡം പരിപാലിച്ചില്ലെങ്കിൽ ലോകം കൂരിരുട്ടിൽ പെട്ടുപോകും. അദാന്തരെ ദമിപ്പിക്കും. ദണ്ഡിപ്പിക്കുന്ന അശിഷ്ടരെ ദമത്താൽ ദണ്ഡിപ്പിക്കും.

വാക്കാൽ ദണ്ഡം ബ്രാഹ്മണർക്കാണ്. ക്ഷത്രിയർക്ക് ദണ്ഡം കൈകൊണ്ടാണ്. ദാനംകൊണ്ടാണ് വൈശ്യരുടെ ദണ്ഡം. ശൂദ്രന്മാർ നിർദ്ദണ്ഡരാണ്.

മനുഷ്യർക്ക് ഉൾഭ്രമം ഉണ്ടാവാതിരിക്കുവാനും അർത്ഥം രക്ഷിക്കുവാനും ദണ്ഡനീതി പാരിൽ നടപ്പാക്കി. എവിടെ കറുത്ത് കൺചുവത്തി ദണ്ഡം ശിക്ഷയാൽ ചുറ്റുന്നുവോ അവിടെ നാട്ടുകാർ മോഹിക്കുകയില്ല. രാജാവ് ദണ്ഡം പാലിച്ചാൽ മതി.

ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, യതീന്ദ്രൻ ഇവരൊക്കെയും ദണ്ഡം നടത്തുന്ന രാജാവിന്റെ നാട്ടിൽ വലയാതെ കഴിഞ്ഞുകൂടുന്നു. മനുഷ്യരെല്ലാം ശരിയായ വഴിക്കു നില്ക്കുന്നത് ദണ്ഡഭയം മൂലമാണ്. ഭീതിവിട്ടവൻ യജിക്കയില്ല. ഭീതിവിട്ടവൻ കൊടുക്കുകയില്ല. ഭീതിവിട്ടവൻ കരാറിന്മേൽ നില്ക്കുകയില്ല രാജാവേ!

പരന്മാരുടെ മർമ്മം പിളർക്കാതെയും ദുഷ്കരം ചെയ്യാതെയും മീനിനെ കൊല്ലുന്നപോലെ, ജനങ്ങളെ കൊല്ലാതെ ആർക്കും ലക്ഷ്മിയെ നേടാൻ കഴിയുകയില്ല. കൊല്ലാത്ത രാജാവിന്നു കീർത്തിയില്ല, വിത്തമില്ല, പ്രജയില്ല. ഇന്ദ്രൻ വൃത്രനെ കൊല്ലാതെ മഹേന്ദ്രനായോ? ഹന്താക്കളായ ദേവന്മാരെ ലോകർ പൂജിക്കുന്നു. രുദ്രൻ, ഇന്ദ്രൻ, സ്കന്ദൻ, അഗ്നി, യമൻ, വായു, മൃത്യു, വിത്തേശൻ, അർക്കൻ, വസു എന്നിവരും എന്തുകൊണ്ടാണു പൂജിക്കപ്പെടുന്നത്? ജനങ്ങൾ ഈ ദേവന്മാരെ പൂജിക്കുന്നത് അവർ ഹന്താക്കളായതുകൊണ്ടാണ്. ധാതാവിനേയും ബ്രഹ്മാവിനേയും പൂഷാവിനേയും ജനങ്ങൾ പൂജിക്കുന്നു. സർവ്വമദ്ധ്യസ്ഥരായിട്ട് ദമം കൈക്കൊണ്ട് കർമ്മങ്ങളിൽ ശാന്തചിത്തരായി മർത്ത്യരാരും യജിക്കുന്നില്ല. അഹിംസയാൽ ജീവിക്കുന്നതായി നാം ആരേയും ലോകത്തിൽ കാണുന്നില്ല. ജീവിജീവിയെക്കൊണ്ടു ജീവിക്കുന്നു. ബലി ദുർബ്ബലനെക്കൊണ്ടു ജീവിക്കുന്നു.

കീരി മൂഷികനെ തിന്നുന്നു. കീരിയെ പൂച്ച തിന്നുന്നു. ചിത്രവ്യാഘ്രം പട്ടിയേയും തിന്നുന്നു. പുരുഷൻ അതൊക്കെ തിന്നുന്നു. കാലഗതിയുടെ ക്രമം കാണുക! പ്രാണന്നുള്ള അന്നമായി ഈ ചരാചരങ്ങളെയെല്ലാം ദൈവം കല്പിച്ചതാണ്. അതിൽ വിദ്വാൻ മോഹിക്കുകയില്ല. ഹേ രാജേന്ദ്രാ, ഭവാനും സൃഷ്ടിച്ച മട്ടിൽ നില്ക്കണം. ക്രോധഹർഷങ്ങൾവെന്ന രാജാക്കൾ, കാട്ടിൽ വാഴുന്നവർ, വധം കൂടാതെ താപസന്മാരും പ്രാണധാരണം ചെയ്യുകയില്ല. വെള്ളത്തിൽ ജീവികളേയും ഊഴിയിൽ കായ്കളേയും ആരും കൊല്ലാതിരിക്കുന്നില്ല. പിന്നെ പ്രാണനെ രക്ഷിക്കുന്ന കാര്യത്തിൽ പറയേണ്ടതുണ്ടോ? കാണാൻ വയ്യാത്ത അണുപ്രാണികളുമുണ്ട്, കണ്ണടച്ചാലും അവയിൽ ചിലതു ചാവും.

ഗ്രാമം ഉപേക്ഷിച്ച് കാട്ടിൽ പാർക്കുന്ന മുനികളും മാത്സര്യക്രോധവർജ്ജിതരായിട്ടും പിന്നെയും മോഹംമൂലം കുടുംബികളായിത്തീരുന്നു. മണ്ണുവെട്ടിയും, വൃക്ഷം വെട്ടിയും, ഔഷധികളേയും പക്ഷികളേയും പശുക്കളേയും കൊന്നും, യത്നം ചെയ്യുന്നവരും സ്വർഗ്ഗത്തിലെത്തുന്നുണ്ട്. ദണ്ഡനീതി നടത്തിയാലും സൽഗതിയുണ്ടാകും. ഹേ! കൗന്തേയാ, അതിൽ ഒട്ടും സംശയിക്കേണ്ടതില്ല. ലോകത്തിൽ ദണ്ഡനീതി ഇല്ലെങ്കിൽ പ്രജകളൊക്കെ നശിക്കും. വെള്ളത്തിലെ മത്സ്യങ്ങളെപ്പോലെ വലിയ മീനുകൾ ചെറിയ മീനുകളെ പിടിച്ചു തിന്നും. ബ്രഹ്മാവ് മുമ്പ് ഇപ്രകാരം സത്യമായ കാര്യം പറഞ്ഞ് നന്നായി ദണ്ഡം നടപ്പാക്കിയാൽ ലോകം സംരക്ഷിക്കാം. ഭയംകൊണ്ട് അഗ്നി ശാന്തമാവുകയും സംതർജ്ജിച്ചാൽ ദണ്ഡഭയംകൊണ്ട് അഗ്നി ജ്വലിക്കുകയും ചെയ്യുന്നു.

ദണ്ഡമില്ലെങ്കിൽ ലോകം ഇരുട്ടിൽപെടും. നന്മയും തിന്മയും തിരിച്ചറിവാൻ ഞെരുങ്ങും. വേദനിന്ദകരായ നാസ്തികന്മാർ മര്യാദതെറ്റിച്ചുനില്ക്കും. അവരും ദണ്ഡപീഡിതരായാൽ മര്യാദയ്ക്കു നില്ക്കും. ലോകമൊക്കെ ദണ്ഡജിതമാണ്. ശുചിയായ ജനം ദുർല്ലഭമാണ്.

ചാതുർവ്വർണ്ണ്യസുഖത്തിന്നും നല്ല നീതി നടപ്പാക്കുന്നതിന്നും ദണ്ഡത്തെ ധാതാവു കല്പിച്ചു. അതുകൊണ്ടാണ് ലോകത്തിൽ ധർമ്മാർത്ഥങ്ങൾ രക്ഷിക്കപ്പെടുന്നത്. ദണ്ഡത്തിൽ ഭയമില്ലെങ്കിൽ പക്ഷികളും ശ്വാപദന്മാരുംകൂടി പശുക്കളേയും മനുഷ്യരേയുമൊക്കെ പിടിച്ചു തിന്നുകളയും. യജ്ഞഹവ്യങ്ങളേയും വന്നു തിന്നുകളയും! ബ്രഹ്മചാരി ഓത്തു ചൊല്ലുകയില്ല; നല്ല പശുക്കളെ കറക്കുവാൻ കിട്ടുകയില്ല; കന്യ വേളി കഴിക്കയില്ല; ദണ്ഡം രക്ഷിക്കുന്നില്ലെങ്കിൽ കഥ ഇതാണ്.

എല്ലായിടത്തും ലോപം തുടരും. എല്ലാചിറകളും പൊട്ടിത്തകർന്നുപോകും. മമത്വം അറിയാൻ കഴികയില്ല. ദണ്ഡം രക്ഷിച്ചില്ലെങ്കിൽ ഇതൊക്കെ സംഭവിക്കും.

ഭയമറ്റ ജനങ്ങൾ വത്സരസത്രങ്ങൾ ചെയ്യുകയില്ല. ആശ്രമധർമ്മങ്ങൾ പാലിക്കപ്പെടുകയില്ല. ആരും വിദ്യ നേടുകയില്ല. ഒട്ടകം, കാള, കഴുത, അശ്വം എന്നിവയൊന്നും വാഹനങ്ങൾ വഹിക്കുകയില്ല. ദണ്ഡം രക്ഷിക്കാതിരുന്നാൽ ഇതൊക്കെ സംഭവിക്കും.

ദാസന്മാരാരും പറഞ്ഞതു കേൾക്കില്ല. ബാലന്മാരും അങ്ങനെ തന്നെ. പെണ്ണും ധർമ്മത്തിൽ നില്ക്കുകയില്ല. ദണ്ഡം രക്ഷിക്കാഞ്ഞാൽ ഇതൊക്കെ സംഭവിക്കും.

പ്രജകൾ ദണ്ഡത്തിൽ നില്ക്കുന്നു. ബുധന്മാർ ദണ്ഡത്തിൽ ഭയം കാണുന്നു. മർത്ത്യർക്കു സ്വർഗ്ഗം ദണ്ഡത്തിൽ നില്ക്കുന്നു. ഈ ലോകം നില്ക്കുന്നതും ദണ്ഡത്തിലാണ്.

ദണ്ഡം എവിടെ നന്നായി നടക്കുന്നുവോ അവിടെ ശത്രുക്കൾ നശിക്കുന്നു. ചതി, പാപം, വഞ്ചന ഇവയൊന്നും അവിടെ കാണുന്നതല്ല.

ഹവിസ്സുകണ്ടാൽ നായ വന്നു നക്കും. ദണ്ഡമോങ്ങാതിരുന്നാൽ, ദണ്ഡം രക്ഷിച്ചില്ലെങ്കിൽ, പുരോഡാശം കാക്ക കൊത്തും. ഈ രാജ്യം ധർമ്മവിഹിതമാണ്, അധർമ്മാഹൃതമായിയെങ്കിലും. അതിൽ ശോകം ഭവാൻ കൊള്ളുകയാണോ? ഭോഗം അനുഭവിക്കൂ! ഭവാൻ യജിക്കുക.

നിർമ്മലാംബരരായ ശ്രീമാന്മാർ സുഖത്തിൽ ധർമ്മം ചെയ്യുന്നു. മുഖ്യാന്നത്തെ ഭുജിക്കിന്നവർ ഫലദാനങ്ങൾ വർഷിക്കുന്നു. അർത്ഥത്തിലാണ് യത്നങ്ങളൊക്കെ നിസ്സംശയം നില്ക്കുന്നത്. അതു ദണ്ഡത്തിന്നധീനമാണ്. ഹേ രാജാവേ! ദണ്ഡഗൗരവം കണ്ടാലും.

ധർമ്മശാസ്ത്രം നിർമ്മിച്ചിരിക്കുന്നത് ലോകയാത്രയ്ക്കു വേണ്ടിയാണ്. ചിലപ്പോൾ അഹിംസ സാധുവധമാകും. ഗുണം ധർമ്മപരിഗ്രഹമാണ്.

അത്യന്തഗുണമായി ലോകത്തിലൊന്നുമില്ല. അത്യന്ത ദുർഗ്ഗുണമായും ഒന്നുമില്ല. എല്ലാ ക്രിയയിലും ഇതുപോലെ നന്മ തിന്മകൾ കാണാം.

കാളകളുടെ വൃഷണം ഉടച്ച് മൂക്കുതുളച്ച് കയറിട്ടു ഭാണ്ഡം ഭേസിപ്പിക്കുകയും ബന്ധിക്കുകയും പാട്ടിൽ നിർത്തുകയും ചെയ്യുന്നു.

ഇപ്രകാരം പര്യാകുലമായ ലോകം ജർജ്ജരപ്പെട്ട് തകർന്നു നില്ക്കുമ്പോൾ അതാത് മുറയായി ഭവാൻ മുൻധർമ്മങ്ങൾ അനുഷ്ഠിക്കുക!

യജിക്കുക! നാട്ടാർക്കൊക്കെ നല്കുക! ധർമ്മത്തെ നോക്കുക! ശത്രുക്കളെ കൊല്ലുക! മിത്രങ്ങളെ സംരക്ഷിക്കുക!

നീ ശത്രുക്കളെ കൊന്നത് ദൈന്യംകൊണ്ടല്ല; അതു ചെയ്തവന്ന് പാപമില്ല. വധോദ്യുതൻ വധിക്കുവാൻ വന്നവനെ കൊന്നുവെങ്കിൽ അവൻ അതിൽ ഭ്രൂണഹന്താവല്ല. ക്രോധം ആ ക്രോധത്തെ ഏറ്റ് നശിക്കുന്നു.

അന്തരാത്മാവ് സർവ്വജീവിക്കും അവദ്ധ്യനാണ്. അതിൽ ഒട്ടും സംശയമില്ല. ആത്മാവ് അവദ്ധ്യനായി നില്ക്കുമ്പോൾ ആര് കൊല്ലപ്പെടുന്നു? പുരുഷൻ പുതിയ ഗൃഹത്തിൽ പ്രവേശിക്കുന്നതുപോലെ അതാതു ശരീരങ്ങളിൽ ജീവൻ കയറി ഇരിക്കുകയാണ്. പഴയവീട് ഉപേക്ഷിച്ച് പുതിയ വീട് മാറിത്താമസിക്കുകയാണ് ആത്മാക്കൾ. ഇപ്രകാരമാണ് തത്വദർശികൾ മൃത്യുമുഖത്തെ പരാമർശിക്കുന്നത്."

**16. ഭീമവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ഏറ്റവും അമർഷണനായ ഭീമൻ അർജ്ജുനന്റെ വാക്കുകേട്ട് ധൈര്യത്തോടെ ജ്യേഷ്ഠനോടു പറഞ്ഞു: 'രാജാവേ! അങ്ങ് ധർമ്മവിത്താണല്ലോ. അങ്ങുന്ന് അറിയാത്തതൊന്നുമില്ല. ഭവാന്റെ നടപ്പു പഠിക്കുന്ന ഞങ്ങൾക്ക് ആ ദുഃഖം ഏല്ക്കുവാൻ ആവില്ല. എന്റെ ഉള്ളിലെ വിചാരം ഒന്നും മിണ്ടാതെ ഇരിക്കണമെന്നാണ്. എന്നാൽ അതിദുഃഖംകൊണ്ടു മിണ്ടാതിരിക്കുവാൻ കഴിയുന്നില്ല. ഞാൻ പറയുന്നതു രാജാവേ, ഭവാൻ കേൾക്കുക! ഭവാന്റെ ദുഃഖാന്ധതമൂലം എല്ലാം സംശയത്തിലായിരിക്കുന്നു. ഞങ്ങൾക്കു വൈക്ലബ്യവും ദുർബ്ബലതയും വന്നുകൂടിയിരിക്കുന്നു. സർവ്വശാസ്ത്രവിശാരദനായ ലോകരാജാവ് എന്താണ് ദൈന്യംകൊണ്ട് വിഡ്ഢിയെപ്പോലെ മോഹിക്കുന്നത്? ലോകത്തിനുണ്ടാകുന്ന ഗതിയും ഗതികേടുമൊക്കെ ഭവാൻ കണ്ടിട്ടുള്ളവനല്ലേ? വർത്തമാനഭൂതഭാവികളൊക്കെ ഭവാനറിയാം! എന്നിരിക്കെ രാജ്യത്തെപ്പറ്റി എന്തു പറയാനാണ്. എങ്കിലും ഞാൻ ചിലതു പറയാം. അങ്ങുന്ന് മനസ്സുവെച്ച് അതു കേൾക്കണം. വ്യാധി രണ്ടുവിധം ഉണ്ട്. ശാരീരികവും മാനസികവുമാണ് അവ. രണ്ടു വ്യാധികളും ചേർന്നേ വരൂ, ഒറ്റയ്ക്കു വരില്ല. ശരീരത്തിന്ന് വ്യാധി വന്നാൽ മാനസമായ വ്യാധിയും തീർച്ചയായും ഉണ്ടാകും. ശാരീരികവും മാനസികവുമായ ദുഃഖം പോയസമയത്ത് അതിനെയോർത്ത് ഉള്ളു തപിക്കുന്നവൻ വെറും ദുഃഖംമൂലം, ദുഃഖത്തെ ഏല്ക്കുന്നു. രണ്ട് അനർത്ഥങ്ങളും നേടുന്നു. തണുപ്പ്, ചൂട്, കാറ്റ് എന്നീ മൂന്നാണ് ശാരീരികമായ ഗുണം. ആ ഗുണങ്ങൾക്കുള്ള സാമ്യമാണ് സ്വസ്ഥന്റെ ലക്ഷണം. അതിൽ ഒന്ന് സ്വസ്ഥന്റെ ലക്ഷണം. അതിൽ ഒന്ന് അധികമായാൽ ചികിത്സ ചെയ്യണം. തണുപ്പ് ചൂടുകൊണ്ട് മാറ്റാം. ചൂട് തണുപ്പുകൊണ്ടു മാറ്റാം. സത്വം, രജസ്സ്, തമസ്സ്, എന്നീ മൂന്നുമാണ് മാനസമായ ഗുണം. ആ ഗുണങ്ങൾക്കുള്ള സാമ്യമാണ് സ്വസ്ഥന്റെ ലക്ഷണം. അതിൽ ഒന്ന് അധികമായാൽ ചികിത്സിക്കണം. ഹർഷംകൊണ്ട് ശോകം അടക്കാം. ശോകംകൊണ്ട് ഹർഷമടക്കാം. സുഖത്തിൽ നില്ക്കുന്ന ഒരുവൻ ദുഃഖത്തെ ഓർക്കാൻ ശ്രമിക്കും. ദുഃഖത്തിൽ നില്ക്കുന്ന ഒരുവൻ സുഖത്തെ ഓർക്കാൻ ശ്രമിക്കും. രാജാവേ, ഭവാൻ ദുഃഖിയല്ല ദുഃഖിക്കുവാൻ. സുഖിയല്ല സുഖിക്കുവാൻ. അദുഃഖിതൻ സുഖജവും, അസുഖൻ ദുഃഖജവും സ്മരിക്കേണ്ടതില്ലല്ലൊ കൗരവ്യാ! ദൈവം ബലവാനാണ്. അല്ലെങ്കിൽ ഈ ക്ലേശിക്കുന്ന സ്വഭാവം ഭവാന് സഹജമായി ഉള്ളതാണ്. അല്ലെങ്കിൽ, സഭയിൽ ഒറ്റവസ്ത്രം ചാർത്തിയ, തീണ്ടാർന്ന കൃഷ്ണയെ, പാണ്ഡവന്മാർ നോക്കിനില്ക്കെ, കണ്ടവനായ ഭവാൻ അത് എന്തേ ഓർക്കാത്തത്?

പിന്നെ നാം സന്ന്യാസവൃത്തി സ്വീകരിച്ച്, തോൽ ഉടുത്ത് കൊടുങ്കാട്ടിൽ പാർത്തു. ഇതൊക്കെ ഭവാൻ എന്തേ ഓർക്കാത്തത്? ജടാസുരനിൽനിന്നുണ്ടായ പരിക്ലേശം, ചിത്രസേനനുമായുണ്ടായ യുദ്ധം, ജയദ്രഥൻ ദ്രൗപദിയെ പരിക്ലേശിപ്പിച്ചത്, ഇതെല്ലാം അങ്ങ് മറന്നോ? പിന്നെ അജ്ഞാതവാസത്തിൽ കീചകന്റെ ചവിട്ട് ദ്രൗപദിക്ക് ഏറ്റതും ഭവാൻ മറന്നുവോ? ഭീഷ്മദ്രോണന്മാരോട് ഭവാൻ പോരടിച്ചു. അപ്രകാരം മനസ്സുവെച്ചു പൊരുതേണ്ടത് ഇനിയും ആവശ്യമാണ്. അതിനുള്ള കാലമായിരിക്കുന്നു ഭവാന്. ആ പോരാട്ടത്തിന് അമ്പ് ആവശ്യമില്ല. മിത്രബന്ധുക്കളും വേണ്ടാ. ആത്മാവുകൊണ്ടാണ് ഇനിയത്തെ പോരാട്ടം. അതിന്ന് അങ്ങയ്ക്കു കാലം സമാഗതമായിരിക്കുന്നു. ആ യുദ്ധത്തിൽ ജയിക്കാതെ ഭവാൻ പ്രാണൻ ത്യജിക്കയാണെങ്കിൽ വേറെ ദേഹം എടുത്തിട്ടും അവരുമായി പൊരുതേണ്ടിവരും. അതുകൊണ്ട് ഇപ്പോൾത്തന്നെ ആ പോരാട്ടത്തിന്നു തയ്യാറാകണം. ഭരതർഷഭാ! പൊരുതുക! സ്വകർമ്മത്താൽ വ്യക്തംവിട്ട് അവ്യക്തരൂപനായി പൊരുതണം. ആ യുദ്ധത്തിൽ ഭവാൻ ജയിച്ചില്ലെങ്കിൽ ഭവാന്റെ രൂപം എന്താകും? ആ യുദ്ധവും ജയിച്ചാലേ ഭവാൻ കൃതകൃത്യനാകൂ! ഈ ബുദ്ധി ഉള്ളിൽ ധരിച്ച് ഭൂതത്തിന്റെ ഗതാഗതി അറിഞ്ഞ് അച്ഛൻ, മുത്തച്ഛൻ എന്നിവരുടെ പിൻഗാമിയായി മുറയ്ക്ക് രാജ്യം യഥോചിതം ഭരിക്കുക! ഭാഗ്യം! ദുര്യോധനനെന്ന ആ പാപി കൂട്ടത്തോടെ ചത്ത് രണഭൂമിയിൽ വീണു! ഭാഗ്യം! കൃഷ്ണയുടെ ക്ലേശമാകുന്ന പാശം അറുത്ത് അങ്ങ് മാന്യമായ പദവിയിൽ എത്തിയിരിക്കുന്നു!

വിധിപ്രകാരം അശ്വമേധയാഗം ദക്ഷിണയോടുകൂടി ഭവാൻ നടത്തുക. ഹേ, പാർത്ഥാ! ഞങ്ങൾ ഭവാന്റെ കിങ്കരന്മാരാണ്. വീര്യവാനായ വാസുദേവനും ഭവാന്റെ കിങ്കരനാണ്!"

**17. യുധിഷ്ഠിരവാക്യം** – യുധിഷ്ഠിരൻ പറഞ്ഞു: "അസന്തോഷം, പ്രമാദം, മദം, രാഗം, അശാന്തത, ബലം, മോഹം, അഭിമാനം, ഉദ്വേഗം ഇവയെല്ലാം എങ്ങുംചേർന്ന രാജ്യത്തെ നീ കാംക്ഷിക്കുകയാണ്. വിഷയാസക്തിവെടിഞ്ഞ്, മുക്തനായി. ശാന്തനായി നീ സുഖത്തെ പ്രാപിക്കുക. ഈ ഭൂമിയെ ശാസിക്കുന്നത് ഏതൊരു രാജാവോ, അവന്നും വയറ് ഒന്നേയുള്ളൂ! നീ എന്താണീപ്പറയുന്നത്! ഇച്ഛയടങ്ങാത്ത ആ വയറു നിറയ്ക്കുവാൻ, സമ്പൂർണ്ണമാക്കുവാൻ, ദിവസംകൊണ്ടോ മാസംകൊണ്ടോ, വർഷംകൊണ്ടോ, ആയുഷ്കാലം മുഴുവൻകൊണ്ടോ സാധിക്കുമോ? തിയ്യ് കത്തിച്ചാൽ ആളും, കത്തിക്കാഞ്ഞാൽ കെടും. അതുപോലെ അല്പാഹാരംകൊണ്ടുണ്ടാകുന്ന ഉദരാഗ്നിയെ നീ കെടുക്കുക! അതാണു വേണ്ടത്.

പ്രാജ്ഞൻ തന്റെ വയറ്റിന്റെ കാര്യത്തിന്ന് ഏറ്റവും വിഘസംചെയ്യുന്നു; അടക്കുന്നു. നീ നിന്റെ വയറിനെ ആദ്യമായി ജയിക്കുക! ശ്രേയസ്സിനെ ജയിച്ചാൽ ഭൂമിയെ ജയിച്ചതുതന്നെ!

മർത്ത്യരുടെ കാമത്തേയും, ഭോഗത്തേയും ഐശ്വര്യത്തേയുമാണ് നീ വാഴ്ത്തുന്നത്. ഭോഗംവിട്ട ദുർബ്ബലന്മാർ ഉത്തമസ്ഥാനത്തെ പ്രാപിക്കും. രാഷ്ട്രയോഗക്ഷേമവും, ധർമ്മാധർമ്മങ്ങളും നിന്നിൽ നില്ക്കുന്നു. മഹാഭാരം വിട്ട് ത്യാഗത്തെത്തന്നെ നീ ആശ്രയിക്കുക!

വ്യാഘ്രം അവന്റെ ഒറ്റവയറിനുവേണ്ടി വലിയ വിഘസം ചെയ്യുന്നു. മറ്റു മൃഗങ്ങളും അങ്ങനെ ഉപജീവിക്കുന്നു. വിഷയം വിട്ട് മനസ്സടക്കി സന്ന്യാസത്തെ സ്വീകരിക്കുന്നതിൽ രാജാക്കൾ സന്തോഷിക്കുകയില്ല. ബുദ്ധിയുടെ അന്തരം നോക്കൂ! ഇല തിന്നുന്നവരും ദന്തോലൂഖലിമാരും വായു ഭക്ഷിക്കുന്നവരും ജലം മാത്രം പാനം ചെയ്യുന്നവരുമായ ത്യാഗികൾ നരകത്തെ ജയിച്ചു. അവർക്ക് ഈ പാര് മുഴുവൻ ഭരിക്കുന്ന രാജാവും, കല്ലും കാഞ്ചനവും ഭേദമില്ലാതെ കാണുന്ന ത്യാഗിയും, ഇവ രണ്ടിൽ ആരാണ് കൃതാർത്ഥനെന്നറിയാമോ? ത്യാഗിയാണ്! നീ സങ്ക

ല്പാരംഭം വിട്ട് മുക്താശയനായി നിർമ്മമനായാലും! ശോകംവിട്ട അവ്യയമായ സ്ഥാനം നീ പ്രാപിക്കുക. മാംസപ്രേമം, ലൗകിക സുഖാസക്തി ഉപേക്ഷിച്ചവർ ദുഃഖിക്കയില്ല. നീ എന്തിനായി മാംസതൃഷ്ണയിൽ മാഴ്കുന്നു? സർവ്വവിധത്തിലുള്ള മാംസതൃഷ്ണയും വിട്ടാൽ നീ മിഥ്യാവചനങ്ങൾ പിന്നെ പറയുന്നതല്ല. പിതൃയാനവും ദേവയാനവും വിശ്രുതമാണ്. യജിക്കുന്നവർ പിതൃയാനത്താലും, മോക്ഷികൾ ദേവയാനത്താലും, മൃത്യുലോകത്തിലെത്താതെതന്നെ സ്വർഗ്ഗപ്രാപ്തരാകും. മഹർഷിമാർ ബ്രഹ്മചര്യം, സ്വാദ്ധ്യായം, തപസ്സ് ഇവയാൽ മൃത്യുലോകത്തിലെത്താതെതന്നെ, ദേഹം വെടിഞ്ഞതിന്നുശേഷം മോക്ഷത്തെ പ്രാപിക്കുന്നു.

ആമിഷേച്ഛ പാരിൽ ബന്ധനമാണ്! കർമ്മവും അതുപോലെ തന്നെ ബന്ധനമാണ്. ആ രണ്ടു പാപവും വിട്ടവൻ പരമമായ പദത്തിലെത്തിച്ചേരും. നിർദ്വന്ദ്വനായി ആമിഷേച്ഛ, ഭോഗതൃഷ്ണ, വിട്ടൊഴിഞ്ഞ് മോക്ഷത്തെ കണ്ടിരുന്ന ജനകമഹാരാജാവ് മുമ്പ് പാടിയിരുന്ന ഗാഥ ഇന്നും ജനങ്ങൾ പാടാറുണ്ട്.

"അന്തമില്ലെനിക്കുള്ള ധനത്തിന്നെന്നാലിതി-
ലൊന്നുമേയെനിക്കുള്ളതല്ലെന്നു ചിന്തിക്കുന്നേൻ!
മിഥിലാപുരിയെങ്ങാനഗ്നിയിലെരിഞ്ഞീടിൽ
അതിലെൻ ധനമൊന്നും വെന്തുപോവുകയില്ല."

പ്രജ്ഞയുടെ പ്രാസാദത്തിൽ കയറി ശോചിക്കുന്ന അശോച്യരെ കുന്നിന്റെ മുകളിൽ നില്ക്കുന്നവൻ താഴെ നില്ക്കുന്നവരെ എന്നപോലെ, ആ വിഡ്ഢി കാണുകയില്ല. ദൃശ്യനെ നോക്കിക്കാണുന്നവൻ കണ്ണുള്ളവനും, ബുദ്ധിമാനുമാണ്. അറിയാത്തത് അറിഞ്ഞു മനസ്സിലാക്കുന്നതാണ് ബുദ്ധി. ബ്രഹ്മഭാവം കാണിച്ച്, വിദ്വാനെന്നു നടിക്കുന്ന ആളുകളുടെ വാക്കുമാത്രം അറിയുന്നവൻ, യഥാർത്ഥമായ ബഹുമാനമെന്താണെന്ന് അറിയുന്നവനായിത്തീരുകയില്ല. ഭൂതങ്ങളുടെ വ്യത്യസ്തഭാവം എപ്പോൾ ഏവൻ ഏകമായി കാണുന്നുവോ, ആ ഏകത്വത്തിൽ പ്രപഞ്ചം മുഴുവൻ അടങ്ങിയിരിക്കുന്നതായി ഏവൻ കാണുന്നുവോ, അവൻ അപ്പോൾ ബ്രഹ്മത്തെ പ്രാപിക്കുന്നവനാകുന്നു. മൂഢന്മാർക്കും, അബുദ്ധികൾക്കും ഗതി കിട്ടുകയില്ല. ജ്ഞാനവും, തപസ്സും നേടാത്തവർക്കും ഗതി കിട്ടുകയില്ല. മോക്ഷപ്രാപ്തി ജ്ഞാനത്തിൽ സ്ഥിതിചെയ്യുന്നു!"

**18. അർജ്ജുനവാക്യം** – വൈശമ്പായനൻ പറഞ്ഞു: "മൗനം പ്രാപിച്ച രാജാവിനോട് വീണ്ടും അർജ്ജുനൻ പറഞ്ഞു: ദുഃഖശോകങ്ങളാൽ തപ്തനായി വാക്ശല്യപീഡിതനായി രാജാവ് നിശ്ചലനായിരിക്കെ അർജ്ജുനൻ വീണ്ടും പറഞ്ഞു: 'രാജാവേ ജനങ്ങൾ പറയാറുണ്ട് പണ്ടു നടന്നതായ ഒരു കഥ. അത് വിദേഹരാജാവും ഭാര്യയും തമ്മിലുണ്ടായ സംവാദമായിരുന്നു. രാജ്യം വെടിഞ്ഞ് വിദേഹരാജാവ് ഭിക്ഷാടനത്തിന്നു മനസ്സുറപ്പിച്ച് പുറപ്പെട്ടു. അപ്പോൾ രാജാവിനോട് പട്ടമഹിഷി ദുഃഖത്തോടെ പറഞ്ഞതാണ് വിഷയം.

ധനങ്ങൾ, ഭാര്യ, സന്താനം, പലവിധം രത്നങ്ങൾ എന്നിങ്ങനെയുള്ള ശുദ്ധിമാർഗ്ഗങ്ങളെല്ലാം വിട്ട് ജനകമഹാരാജാവ് മൗഢ്യത്തോടെ ഇരിപ്പായി. മത്സരം വിട്ട്, ആഗ്രഹങ്ങളെല്ലാം വെടിഞ്ഞ് വറുത്ത ഒരുപിടി യവംകൊണ്ടുമാത്രം ഭിക്ഷാന്നം കഴിക്കുന്ന ഭർത്താവിനെ അവൾ കണ്ടു. അവൾ ഭർത്താവിന്റെ അടുത്ത് നിർഭയം ചെന്ന് ക്രുദ്ധയായി ഇപ്രകാരം ഉണർത്തിച്ചു: 'ഹേ ധനധാന്യാഢ്യനായ രാജാവേ! ഭവാൻ എന്താണ് രാജ്യം ഉപേക്ഷിക്കുന്നത്? കപാലിയായി ഈ ഒരുപിടി യവംകൊണ്ട് ഭിക്ഷാന്നം കഴിച്ചു ജീവിക്കുന്നത് ഭവാന്നു ചേർന്നതല്ല. രാജാവേ! ഭവാന്റെ ശപഥമൊന്ന് പ്രവൃത്തി മറ്റൊന്ന്. വലിയ രാജ്യം ഉപേക്ഷിച്ച് അല്പമായ വസ്തുകൊണ്ടാണല്ലോ ഭവാൻ സന്തോഷിക്കുന്നത്. ഇതുകൊണ്ട് പാന്ഥന്മാരെയും ദേവർഷിമാരെയും പോറ്റുവാൻ ഭവാനാകുമോ? ഭവാന്റെ പരിശ്രമം പാഴിൽത്തന്നെ! ദേവർഷിമാരാലും, പിതൃവർഗ്ഗത്താലും ത്യക്തനായി ഹേ രാജാവേ, ഭവാൻ നിഷ്ക്രിയനായി ഭിക്ഷാടനത്തിനു നടക്കുന്നുവല്ലോ! വൃദ്ധവിപ്രജനങ്ങൾക്കും ലോകത്തിനും രക്ഷിതാവായി നിന്ന ഭവാൻ അവരുടെ മുമ്പിൽ ഭിക്ഷാപാത്രം കാണിക്കുകയാണോ?

പ്രശോഭിക്കുന്ന ശ്രീയെ ഉപേക്ഷിച്ച് നായയെപ്പോലെ തേങ്ങുകയാണോ? നിന്നാൽ അമ്മ അപുത്രയായി! കൗസല്യ പതിഹീനയായി! ധർമ്മാർത്ഥികളായ ക്ഷത്രിയർ നിന്നെ സേവിച്ചു നില്ക്കുകയാണ്. നിന്റെ ആശയെ കാത്തിരിക്കുന്ന പാവങ്ങൾ ഫലകാംക്ഷികളാണ്. അവരെ പാഴിലാക്കുന്ന നീ ഏതു ലോകം ഗമിക്കുവാനാണ് ഭാവം? മോക്ഷം സന്ദിഗ്ദ്ധമായി, ദേഹികൾ അസ്വതന്ത്രമായി നില്ക്കെ നിനക്കു പരലോകം എവിടെ? പാപിക്കു മോക്ഷമെവിടെ? ധർമ്മ്യദാരങ്ങളെ വിട്ട് ജീവിക്കുവാൻ ഓർക്കുകയാണല്ലോ നീ! ഭൂഷണവും, ചന്ദനവും, മാലയും, പലമാതിരിവസ്ത്രങ്ങളും, ഇവയൊക്കെ ഉപേക്ഷിച്ച് നിഷ്ക്രിയനായി എന്തിനാണ് ഭവാൻ പരിവ്രജിക്കുന്നത്? എല്ലാവർക്കും പാവനമായ മഹാനിപാനനില പ്രാപിച്ച ഭവാൻ ഫലസമൃദ്ധമായ വൃക്ഷമായി നിന്നിട്ട് ഇപ്പോൾ അന്യരെ സേവിക്കുകയാണോ? സന്ന്യാസത്താൽ ആനയേയും, ക്രവ്യാദങ്ങൾ തിന്നും, കൃമിക്കൂട്ടങ്ങളേയും ഭക്ഷിക്കും. പിന്നെ നിസ്വനായ നിന്റെ കഥ പറയുവാനുണ്ടോ? നിന്റെ ഈ കിണ്ടി തച്ചുടച്ച്, ത്രിദണ്ഡത്തെ തകർത്ത്, വസ്ത്രം തട്ടിപ്പറിച്ചെടുത്താൽ നിന്റെ മനസ്സ് എന്തുമട്ടാകും? എല്ലാംവിട്ട് ഒരുപിടി യവത്തിന്റെ രക്ഷയിലാണല്ലൊ നീ. ഏതുകൊണ്ട് അങ്ങ് ഒരുങ്ങുന്നുവോ ആ അത് സർവ്വത്തിനും സമമാണ്. ഈ യവപ്പിടിമാത്രം മതിയെങ്കിൽ നിന്റെ സത്യം ഇതാ അറ്റുപോയിരിക്കുന്നു. നാംതമ്മിലുള്ള ബന്ധത്തിൽ എന്നിൽ ഭവാന്റെ കനിവെവിടെ? ഹേ രാജാവേ, ഭൂമി രക്ഷിക്കുക, ഭവാന്റെ അനുഗ്രഹമുണ്ടെങ്കിൽ പ്രസാദം, വാഹനം, മെത്ത, വസ്ത്രങ്ങൾ, ആഭരണങ്ങൾ, ദരിദ്രന്മാർ, സുഖസ്ഥർ ഇവരെല്ലാം അർത്ഥവത്തുക്കളായി ഭവിക്കും. അവയെ ഭവാൻ എന്തിനായി ഉപേക്ഷിക്കുന്നു? ഏറ്റവും ദാനംചെയ്യുന്ന ഒരുവൻ, എല്ലാം വാങ്ങുന്ന മറ്റൊരുത്തൻ ഇവർതമ്മിലുള്ള അന്തരം ഭവാൻ അറിയുന്നില്ലേ? ആരാണ് ഇതിൽ ഉത്തമൻ? എല്ലായ്പോഴും ഇരക്കുന്നവന്നും, ഡംഭമുള്ളവന്നും, ദക്ഷിണ ദാനംചെയ്യുന്നത് കാട്ടുതീയിൽ ഹോമിക്കുന്നതിന്നു തുല്യമാണ്. രാജാവേ, തീയ് ദഹിപ്പിക്കാതെ അടങ്ങുകയില്ല. അതുപോലെ എല്ലായ്പ്പോഴും ഇരക്കുന്ന ദ്വിജനും ശമം പ്രാപിക്കുന്നതല്ല. സത്തുക്കൾക്കും അന്നദാതാവിനുമാണല്ലൊ ലോകത്തിൽ പ്രകൃതി നില്ക്കുന്നത്. രാജാവ് ദാനംചെയ്തില്ലെങ്കിൽ മോക്ഷകാംക്ഷികളുണ്ടാകുമോ? ഗൃഹസ്ഥരെ ഭിക്ഷുക്കളും പ്രാണനും അന്നത്താൽ പ്രവർത്തിക്കുന്നു. അന്നദാതാവ് പ്രാണദാതാവാണ്. ഗൃഹസ്ഥരേക്കാൾ നിർമ്മുക്തർ ഗൃഹസ്ഥരെ ആശ്രയിക്കുന്നവരാണ്. പ്രതിഷ്ഠയും പ്രഭവവും ദാന്തർ നേടി പുലരുന്നു. ത്യാഗംകൊണ്ട് ഭിക്ഷുവാകയില്ല. അർത്ഥം ത്യജിക്കുന്നവൻ ഋജുവാണ്. ഭിക്ഷാടനം സുഖമല്ല. ബന്ധമറ്റ നിസ്സംഗൻ അസക്തനും മിത്രശത്രുക്കളിൽ സമചിത്തനുമാണല്ലൊ. കാഷായധാരികളായ മുണ്ഡന്മാർ അർത്ഥത്തതിന്നുവേണ്ടി സന്ന്യാസം സ്വീകരിക്കുന്നു. ബഹുവിധം പാശംകൊണ്ട് കെട്ടപ്പെട്ടവരും ആമിഷഭോജികളും ത്രയീവാർത്താത്മജത്യാഗം ചെയ്തു സന്ന്യാസമേന്തുന്നു. മന്ദന്മാർ ത്രിദണ്ഡവും കാവിവസ്ത്രവും ധരിക്കുന്നു. രാഗാദിയുക്തനായവൻ കാഷായവസ്ത്രം ഉടുക്കുന്നത് ആഗ്രഹനിവൃത്തിക്കാണ്. മുണ്ഡന്മാരായ ധർമ്മധ്വജന്മാർക്ക് അതു കൊറ്റിനുവേണ്ടിയാണ് എന്നാണ് എന്റെ അഭിപ്രായം.

കാഷായം, അജിനം, ചീരം ഇവ ധരിച്ചവരും, നഗ്നരും, മുണ്ഡരും, ജടികളുമായ സാധുക്കളെ ഭവാൻ പോറ്റിയിട്ട് ലോകത്തെ ജയിക്കുക! ജിതേന്ദ്രിയത്വം കൈക്കൊള്ളുക. അഗ്ന്യാധാനങ്ങളായ വലിയ അർത്ഥവും, ദക്ഷിണാഢ്യമായ മഖങ്ങളും, ദിനംതോറുമുള്ള ദാനവും ഇവയോടുകൂടിയ മർത്ത്യനേക്കാൾ ധാർമ്മികനായി മറ്റാരുണ്ട്?'

അർജ്ജുനൻ പറഞ്ഞു: 'തത്ത്വജ്ഞനായ ജനകൻ രാജാവാണെന്ന് ലോകപ്രസിദ്ധമാണ്. അദ്ദേഹവും മോഹത്തിൽപ്പെട്ടുപോയി! ഭവാൻ മോഹത്തിൽ മുങ്ങരുത്. ഇപ്രകാരം ധർമ്മ

ത്തിൽ നില്ക്കുന്നവരും ദാനതപോധനന്മാരും ആനൃശംസ്യമായ ഗുണം ചേരുന്നവരും കാമക്രോധം വിട്ടവരും പ്രജാരക്ഷയ്ക്ക് ഒരുമ്പെട്ടവരും മുഖ്യമായ ദാനം നല്കുന്നവരുമായ നമ്മൾ ഇഷ്ട ലോകത്തെ പ്രാപിക്കട്ടെ! ഭൂതാരികളായ ദേവാതിഥികൾക്ക് തൃപ്തി നൽകിക്കൊണ്ട് ബ്രഹ്മണ്യരായി സത്യവാദികളായ നമ്മൾ ഇഷ്ടസ്ഥാനത്തെത്തും.'''

**19. യുധിഷ്ഠിരവാക്യം** – യുധിഷ്ഠിരൻ പറഞ്ഞു: "പരാപരങ്ങളായ ശാസ്ത്രങ്ങൾ ഹേ താതാ! ഞാൻ അറിഞ്ഞിട്ടുണ്ട്. ചെയ്ത കർമ്മവും അവയുടെ ത്യാഗവും എന്നീ രണ്ട് ശാസ്ത്ര വിധാനവും ഞാൻ അറിഞ്ഞിട്ടുണ്ട്. ആകുലപ്പെട്ട ശാസ്ത്രങ്ങൾ യുക്തികൊണ്ട് ചിന്തിക്കുന്നുമുണ്ട്. വിധിപ്രകാരം ചെയ്യുന്ന മന്ത്രത്തിൽ ഫലസിദ്ധിയും ഞാൻ കാണുന്നുണ്ട്. നീയാണെങ്കിൽ കേവലം അസ്ത്രജ്ഞനും വീരവ്രതം മാത്രം ഉള്ളവനുമാണ്. ശാസ്ത്രാർത്ഥതത്ത്വമറിയുവാനുള്ള കഴിവ് നിനക്കില്ല. ശാസ്ത്രാർത്ഥതത്ത്വമറിയുന്നവനും, ധർമ്മതീർപ്പുകളിൽ വിചക്ഷണനുമായ എന്നോട് നീ ധർമ്മദർശിയാണെങ്കിൽ ഇങ്ങനെ പറയരുത്. സഹോദരസ്നേഹംമൂലം നീ ഇപ്പറഞ്ഞ മൊഴികൾ ന്യായമായിട്ടുള്ളതുതന്നെ! അതിൽ ഞാൻ നിന്നെ അഭിനന്ദിക്കുന്നു! യുദ്ധകർമ്മത്തിലും ക്രിയാനൈപുണ്യത്തിലും നിന്നോട് തുല്യനായി ആരും ഈ മൂന്നു ലോകത്തിലുമില്ല. സൂക്ഷ്മതരമായ ധർമ്മം പറഞ്ഞ് സമർത്ഥിക്കുവാൻ നിനക്കാവില്ല. ഹേ! ധനഞ്ജയാ! നീ എന്റെ ബുദ്ധിയെ ശങ്കിക്കാതിരിക്കൂ! നീ യുദ്ധശാസ്ത്രജ്ഞനാണല്ലോ. നീ വൃദ്ധരെ സേവിച്ചിട്ടില്ല. സംക്ഷേപവിസ്താരവിജ്ഞന്മാരുടെ തീർപ്പ് നീ അറിയുന്നില്ല. തപം, ത്യാഗം, വിധി ഇവ ധീരന്മാരുടെ നിശ്ചയമാണ്. നൈശ്രേയസാർത്ഥികൾക്ക് ഇവ മേല്ക്കുമേൽ ഉത്തമമാണ്. ധനത്തിലും മേലെ ഒന്നുമില്ലെന്ന് ഹേ! അർജ്ജുനാ! നീ കാണുന്നു. അതിൽ പ്രാധാന്യമില്ലെന്നുള്ളത് ഞാൻ നിന്നോട് പറയാം. ധാർമ്മികരും തപസ്സ് സ്വാദ്ധ്യായം ഇവയുള്ളവരും ശാശ്വതസ്ഥാനമുള്ളവരും തപോവ്രതന്മാരുമായ മുനീന്ദ്രരെ നീ കാണുന്നില്ലേ!

വനവാസികളായ അവർ അജാതശത്രുക്കളും ധീരന്മാരുമാണ്. കാട്ടിൽ സ്വാദ്ധ്യായത്താൽ പലരും സ്വർഗ്ഗപ്രാപ്തരായി. ആചാര്യരായ അവർ ഉത്തമമാർഗ്ഗത്തിലൂടെ വിഷയം നിഗ്രഹിച്ചുകൊണ്ട് അജ്ഞാനതിമിരം നീക്കി ത്യാഗികളുടെ ലോകങ്ങൾ നേടി. ഭാസുരമായ ദക്ഷിണാപഥമാർഗ്ഗത്തൂടെ ശ്മശാനം പ്രാപിച്ച കർമ്മശാലികളുടെ ലോകങ്ങളാണ് അവ. പറഞ്ഞറിയിക്കുവാൻ വയ്യാത്ത ഗതിമോക്ഷം പ്രാപിച്ചവർ കാണുന്നു. പ്രധാനമായ യോഗം അറിവാൻ വിഷമമാണ്. ശാസ്ത്രങ്ങളിൽ ഉറപ്പോടെ വിശ്വസിക്കുന്ന കവികൾ 'ഇവിടെയല്ല ഇവിടെയല്ല' എന്നു കണ്ട് സാരാസാരങ്ങൾ നോക്കി വേദവാദങ്ങളും ആരണ്യകശാസ്ത്രവും കയറി! വാഴത്തടി പൊളിച്ചിട്ട് ഒടുവിൽ കാതൽ അവർ കണ്ടെത്തിയില്ല. പിന്നെ ഏകാന്തംവിട്ട് പഞ്ചഭൂതസഞ്ചിതമായ ദേഹത്തിൽ ഇച്ഛയും ദ്വേഷവുമുള്ള ആത്മാവിനെ ആരോപിച്ചു. അത് അവരുടെ ആഗ്രഹമായിരുന്നു. കണ്ണിൽ പെടുവാൻ ആകാതെ സൂക്ഷ്മവും, വാക്കാൽ ചൊല്ലപ്പെടാത്തതുമായി, കർമ്മഹേതുക്കളെ മുമ്പാക്കി ഭൂതങ്ങളിൽ അത് വർത്തിക്കുന്നു. 'കല്യാണഗോചരം ചെയ്ത്, ചിത്തതൃഷ്ണയടക്കി, കർമ്മജാലം കൈവെടിഞ്ഞ്, വാഴുന്ന നിർമ്മമൻ സുഖിയായിത്തീരും. സത്തുക്കൾ സേവിക്കുന്ന ഈ സൂക്ഷ്മമായ മാർഗ്ഗം ഇരിക്കുമ്പോൾ അനർത്ഥംകൂടുന്ന അർത്ഥത്തെ എന്താണ് അർജ്ജുനാ, നീ പുകഴ്ത്തുന്നത്? ശാസ്ത്രത്തിൽ അറിവുസമ്പാദിച്ചവരും, ദാനയജ്ഞാദികർമ്മങ്ങളിലും ക്രിയകളിലും എപ്പോഴും തല്പരരായിരിക്കുന്നവരും, പൂർവ്വന്മാരുമായ ആത്മജ്ഞാനികൾ എപ്പോഴും ഇപ്രകാരംതന്നെയാണ് അർജ്ജുനാ, അഭിപ്രായപ്പെട്ടിട്ടുള്ളത്.

അല്ലയോ ഭാരതാ, ഞാൻ ഒരു കാര്യം നിന്നോടു പറയാം. ഈ ലോകത്തിൽ ധാരാളം വിഡ്ഢികളുണ്ട്. അവരിൽ ചിലർ യുക്തിയുക്തമായി, ഭംഗിയായി ജനങ്ങളെ പ്രസംഗംകൊണ്ട് വശീകരിക്കുവാൻ സാമർത്ഥ്യമുള്ളവരാണ്. അവർ ആത്മാവിന്റെ അസ്തിത്വത്തെ നിഷേധിക്കുന്നു. 'ആത്മാവില്ല' 'പുനർജ്ജന്മമില്ല' എല്ലാം 'ഭോഷ്ക്ക്' എന്ന് വാദിക്കുന്നു. അവരെ പറഞ്ഞ് സമ്മതിപ്പിക്കുവാൻ ആർക്കും കഴിയുകയില്ല. 'പാപമോചനം, മോക്ഷം' എന്നൊക്കെ കേൾക്കുമ്പോൾ അവർക്ക് ഒരു നേരമ്പോക്കാണ്. ഇത്തരക്കാരെ ശരിക്ക് മനസ്സിലാക്കുവാൻ ആർക്കു കഴിയുന്നു! അതുപോലെതന്നെ ശരിയായ ജ്ഞാനം നേടിയവരേയും അറിയുവാൻ വിഷമമുണ്ട്.

അല്ലയോ പാർത്ഥാ, വിശ്രുതന്മാരായ പ്രാജ്ഞന്മാർ, ശാസ്ത്രവിത്തമന്മാരായ മഹാന്മാർ, തപസ്സിനാൽ ബ്രഹ്മത്തെ ഏല്ക്കുന്നു. ബുദ്ധിയാൽ മഹത്തിൽ ചെല്ലുന്നു. തത്ത്വജ്ഞൻ എപ്പോഴും ത്യാഗത്താൽ സുഖം ഏല്ക്കുന്നു."

**20. ദേവസ്ഥാനവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ഇങ്ങനെ യുധിഷ്ഠിരൻ പറഞ്ഞപ്പോൾ, വാഗ്മിയും തപോനിധിയുമായ ദേവസ്ഥാനൻ യുക്തിപൂർവ്വമായ വാക്കുകൾ യുധിഷ്ഠിരനോടു പറഞ്ഞു.

ദേവസ്ഥാനൻ പറഞ്ഞു: 'ധനത്തിലുംമേലെ ഒന്നുമില്ലെന്നല്ലേ അർജ്ജുനൻ പറഞ്ഞത്. അതിനെപ്പറ്റി ഞാൻ പറയാം, ഭവാൻ മനസ്സിരുത്തി കേൾക്കുക.

ഹേ അജാതശത്രോ! ധർമ്മത്താൽ ലോകംമുഴുവൻ നീ ജയിച്ചു. അത് നേടിയതിന്നുശേഷം വെറുതെ കൈവിടരുത്. നാലുകാലുള്ള കോണി ബ്രഹ്മത്തിൽത്തന്നെ വെക്കുന്നതാണ്. ക്രമാൽ അത് ഭവാൻ ശരിയായി ജയിച്ചാലും! അതുകൊണ്ട് ഹേ പാർത്ഥാ! ഭൂരിദക്ഷിണമായ മഹായജ്ഞം യജിക്കുക. മുനികൾ സ്വാദ്ധ്യയയജ്ഞരുമാണ്. ചിലർ കർമ്മനിഷ്ഠരാണ്. ചിലർ തപോനിഷ്ഠരാണ്. ഹേ! കൗന്തേയാ, അങ്ങനെ കേട്ടിരിക്കുന്നു വൈഖാനസോക്തി. ധനഹേതുവിന്, ഊഹിക്കുന്നവന്, അതിന്നുമീതെ അനീഹ (വെറുപ്പ്) ഉണ്ടാകുന്നു. അതിദോഷമുള്ള ആ ധർമ്മത്തെ ആശ്രയിക്കുകയാലാണ് അതു സംഭവിക്കുന്നത്. വിധികാരണം വളരെ ധനസംഹാരം നടക്കുന്നു. ബുദ്ധിഹീനൻ ആത്മാവെ അറിയുന്നില്ല. ഭ്രൂണഹത്യയെ അറിയുന്നില്ല. അനർഹമായതിൽ നില്ക്കുന്നവനും, അർഹിക്കുന്നതിന്ന് നല്കാത്തവനും, അർഹാനർഹങ്ങളിൽ വകതിരിച്ചറിവ് ഇല്ലാത്ത കാരണം ദാനധർമ്മവും ദുഷ്കരംതന്നെ!

ധനങ്ങൾ ധാതാവ് യജ്ഞത്തിന്നായി തീർത്തതാണ്. യജ്ഞോദ്ദിഷ്ടനായ പുരുഷൻ രക്ഷിതാവുമായി ധനം മിക്കവാറും യജ്ഞകർമ്മത്തിന്നുവേണ്ടിയാണ് ഉപയോഗിക്കേണ്ടത്. പിന്നെ അതിൽ കാമവും ചേരുന്നു.

ഇന്ദ്രൻ രത്നോപേതമായ യജ്ഞങ്ങൾകൊണ്ട് തേജസ്വിയായി; എല്ലാ അമരന്മാരോടുംകൂടിച്ചേർന്നു. അങ്ങനെ ഇന്ദ്രത്വത്തോടെ ശോഭിക്കുന്നു. അതുകൊണ്ട് എല്ലാ യജ്ഞവും കർമ്മോപയോജ്യം ആകുന്നു. മഹിതനായ മഹാദേവൻ സർവ്വയജ്ഞത്തിലും സ്വന്തം ആത്മാവിനെ ആഹുതിചെയ്ത് ദേവദേവനായിത്തീർന്നു. ലോകത്തിൽ വ്യാപിച്ച കീർത്തി നിലനിർത്തി കൃത്തിവാസനായി, ദ്യുതിമാനായി മഹാദേവൻ ശോഭിക്കുന്നു. ആവിക്ഷിതനായ മരുത്തൻ എന്ന രാജാവ് വൃദ്ധികൊണ്ട് ദേവേന്ദ്രനെ ജയിച്ചു. ഹേ രാജാവേ, അദ്ദേഹത്തിന്റെ യജ്ഞത്തിൽ ശ്രീ നിന്നു. അതുകൊണ്ട് ആ യജ്ഞത്തിൽ പാത്രങ്ങളൊക്കെ സ്വർണ്ണമായി. ഹരിശ്ചന്ദ്രരാജാവിനെപ്പറ്റി കേട്ടിട്ടില്ലേ? യജ്ഞം ചെയ്ത് ആ പുണ്യവാൻ ശോകഹീനനായി. അഭിവൃദ്ധികൊണ്ട് ദേവേന്ദ്രനെപ്പോലും അദ്ദേഹം ജയിച്ചു. അതുകൊണ്ടു മനുഷ്യന് എല്ലാം യജ്ഞംകൊണ്ട് സാധിക്കുന്നതാണ്.'''

**21. ദേവസ്ഥാനവാക്യം** – ദേവസ്ഥാനൻ തുടർന്നു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. പണ്ട് ശക്രൻ ചോദിച്ചതിന്ന് ബൃഹസ്പതി പറഞ്ഞ മറുപടിയാണത്. സന്തോഷമാണ് സ്വർഗ്ഗത്തേക്കാൾ മേലെ. സന്തോഷമാണ് പരമമായ സുഖം. സന്തോഷത്തേക്കാൾ മേലെ ഒന്നുമില്ല. സന്തോഷം നന്നായി നില്ക്കുന്നതായാൽ അതിൽപ്പരം മറ്റൊന്നില്ല. ആമ തന്റെ അംഗത്തെയെന്നപോലെ കാമങ്ങളെയൊക്കെ അടക്കുകയാണെങ്കിൽ ആത്മജ്യോതിസ്സ് അപ്പോൾ ആത്മാവിൽ തെളിയും. അവൻ

ആരേയും പേടിക്കാതേയും, അവനെ ആരും പേടിക്കാതേയും എപ്പോൾ കാമദ്വേഷങ്ങളെ ജയിക്കുന്നു, അപ്പോൾ ആത്മാനു ദർശനം സാധിക്കും. എപ്പോൾ അവൻ സർവ്വഭൂതദ്രോഹംവിട്ട് ഇച്ഛ കൈവിടുന്നു, കർമ്മത്താലും മനസ്സാലും വാക്കാലും, അപ്പോൾ അവൻ ബ്രഹ്മത്വം പ്രാപിക്കുന്നു. ഇപ്രകാരം അതാതു ധർമ്മത്തെ അതാതുപടി ജീവികൾ ആത്മാവിനാൽ കാണുന്നു. അന്യർ സാമത്തെ വാഴ്ത്തുന്നു. മറ്റുള്ളവർ വ്യായാമത്തെ വാഴ്ത്തുന്നു. മറ്റുചിലർ രണ്ടും വാഴ്ത്തുന്നില്ല. ചിലർ രണ്ടും വാഴ്ത്തുന്നു. വേറെ ചിലർ യജ്ഞത്തെ വാഴ്ത്തുന്നു. മറ്റുചിലർ സന്ന്യാസത്തെ വാഴ്ത്തുന്നു. ചിലർ അപ്രതിഗ്രഹത്തെ വാഴ്ത്തുന്നു. ചിലർ എല്ലാംവിട്ട് മൗനത്തോടെ ധ്യാനിച്ചിരിക്കുന്നു. ചിലർ സൽപ്രജാപരിപാലനം ചെയ്യുന്നു—ശത്രുക്കളെ വെട്ടിക്കൊന്നും നശിപ്പിച്ചും. ബുധന്മാർ ഇതൊക്കെയും കണ്ടിട്ട് ഇങ്ങനെ നിശ്ചയിച്ചു:

'ഭൂതദ്രോഹമില്ലാത്ത ധർമ്മം സജ്ജനസമ്മതമാണ്.' അദ്രോഹം, സത്യവചനം, പങ്കിട്ടുകൊടുക്കൽ, ദമം, ദയ, സ്വന്തം ഭാര്യയിൽ സന്താനോൽപാദനം, മൃദുത്വം, ഹ്രീ, അചാപല്യം എന്നീ ധർമ്മങ്ങളാണ് പ്രധാനമായ ഇഷ്ടകാര്യം എന്ന് സ്വായംഭൂവമനു പറഞ്ഞു. അതുകൊണ്ട ഇത് യത്നിച്ച് ഹേ, കുന്തീപുത്രാ! ഭവാൻ കാക്കുക! രാജ്യം വാഴുന്നവൻ വശിയും, പ്രിയത്തിലും, അപ്രിയത്തിലും സമഭാവനയോടുകൂടിയവനും ആയിരിക്കണം.

ക്ഷത്രിയൻ ശാസ്ത്രതത്ത്വജ്ഞനാകുന്നു! യജ്ഞശിഷ്ടം ഭുജിക്കുന്നവനാണ് നൃപൻ! രാജാവ് ധർമ്മംവഴി പ്രജകളെ നിർത്തി ധർമ്മത്തിൽ നില്ക്കണം. ദുർജ്ജനങ്ങളേയും ഹിംസകന്മാരേയും നിലയ്ക്കു നിർത്തി സാധുസംരക്ഷണതല്പരനായി രാജാവ് വർത്തിക്കണം. അവസാനം പുത്രനിൽ രാജ്യശ്രീ ചേർത്ത് കാട്ടിൽ വന്യാന്നങ്ങളശിച്ച് ശ്രാവണവിധിയാൽ കർമ്മം മടികൂടാതെ ചെയ്യണം. ഇപ്രകാരം ധർമ്മനിശ്ചിതനായി ഏതു രാജാവു നില്ക്കുന്നുവോ, അവന്ന്. ഇഹലോകത്തും പരലോകത്തും നല്ലതായ ഫലോഭയം ഉണ്ടാകും. നിർവ്വാണം പ്രാപിക്കുവാൻ വളരെ വിഘ്നങ്ങൾ സഹിക്കുകയും, ക്ലേശങ്ങളോടു നേരിടുകയും വേണം എന്നാണ് എന്റെ അഭിപ്രായം. ഇപ്രകാരം ധർമ്മമാർഗ്ഗചാരികളായി, സത്യദാനതപോരതന്മാരായി, ആ നൃശംസ്യഗുണം ചേർന്നവരായി, കാമക്രോധങ്ങൾ വിട്ടവരായി, ഉത്തമമായ ധർമ്മം ആശ്രയിച്ച് പ്രജാരക്ഷയ്ക്ക് ഒരുമ്പെട്ടവർ, ബ്രാഹ്മണരക്ഷയ്ക്കുവേണ്ടിയും, ഗോവിനുവേണ്ടിയും ആയുധമെടുത്തു പൊരുതിയവർ, മുഖ്യമായ സൽഗതി നേടി. ഹേ പരന്തപാ, ഇപ്രകാരം വസുരുദ്രന്മാർ, ആദിത്യന്മാർ, സാദ്ധ്യർ, രാജർഷികൾ ഇവരൊക്കെ ഈ ധർമ്മത്തെ സംശ്രയിച്ചവരാണ്. അപ്രമത്തരായ അവർ ശ്രേഷ്ഠമായ പുണ്യകർമ്മംകൊണ്ട് സ്വർഗ്ഗം നേടിയവരാണ്."

**22. അർജ്ജുനവാക്യം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെയും അർജ്ജുനൻ നിർവ്വേദത്തിൽ മുഴുകി ഇരിക്കുന്ന ജ്യേഷ്ഠനോടു പറഞ്ഞു.

അർജ്ജുനൻ പറഞ്ഞു: 'ധർമ്മജ്ഞാ! ക്ഷത്രധർമ്മത്താൽ ദുർല്ലഭമായ നാട് നേടിയിട്ടും ശത്രുക്കളെ ജയിച്ചിട്ടും എന്തേ ഭവാൻ മാഴ്കുന്നത്? ക്ഷത്രിയർക്ക് പോരിൽ ചാകുന്നത് ധർമ്മസമ്മതമാണല്ലോ. യജ്ഞങ്ങളേക്കാൾ മുഖ്യമായ ക്ഷത്രധർമ്മത്തെ ഭവാൻ ചിന്തിക്കുക! ബ്രാഹ്മണർക്കു പരലോകസംബന്ധമായ തപവും ത്യാഗവുമാണ് ധർമ്മം. ക്ഷത്രിയർക്ക് പടക്കളത്തിൽ മരിക്കുന്നത് കല്പിതമാണ്. രൗദ്രമായ ക്ഷത്രധർമ്മം ശാസ്ത്രാനുസാരിയും സ്മൃതി പ്രകീർത്തിതവുമാണ്. യഥാകാലം ശസ്ത്രവധം ശ്രേഷ്ഠമാണ്. ബ്രാഹ്മണനായാലും ക്ഷത്രധർമ്മത്തിൽ നില്ക്കുകയാണെങ്കിൽ അതും ശ്രേഷ്ഠംതന്നെ. എന്തുകൊണ്ടെന്നാൽ ക്ഷത്രം ബ്രഹ്മസംഭവമാണ്. ത്യാഗമല്ല, യജ്ഞമല്ല, തപമല്ല രാജാവിന്ന് വിധിച്ചിട്ടുള്ളത്; അന്യദ്രവ്യവൃത്തിയുമല്ല. ഭവാൻ സർവ്വധർമ്മജ്ഞനും ധർമ്മാത്മാവുമാണ്. രാജാവും വിദ്വാനും നിപുണനനും ലോകത്തിൽ ഉച്ചനീചത്വങ്ങൾ കണ്ടവനുമാണ്. സന്താപസങ്കടംവിട്ട് കർമ്മത്തിൽ സജ്ജനായാലും ഭവാൻ ക്ഷത്രധർമ്മത്താൽ വൈരികളെ കൊന്ന് അകണ്ടകമായ നാടു സമ്പാദിച്ചു. ജിതാത്മാവായി നരേശ്വരാ! ഭവാൻ യജ്ഞദാനങ്ങൾ ചെയ്യുക! ഇന്ദ്രൻ ബ്രഹ്മഭൂവിന്റെ പുത്രനാണ്, കർമ്മത്താൽ ക്ഷത്രിയനായി. അവൻ എണ്ണൂറ്റിപ്പത്തു ദുഷ്ടജ്ഞാതികളെ കൊന്നു. അവന്റെ ആ കർമ്മം രാജാവേ! ശ്രേഷ്ഠവും പ്രശസ്തവുമാണ്. അതുകൊണ്ട് അവൻ ദേവകൾക്ക് ഇന്ദ്രനായി എന്നു ഞാൻ കേൾക്കുന്നു. അതുകൊണ്ട് ഭവാൻ ഭൂരിദക്ഷിണമായ യജ്ഞം യജിക്കുക ഇന്ദ്രനെപ്പോലെ, നരേന്ദ്രാ! പലനാൾ അല്ലൽകൂടാതെ വർത്തിക്കുക! ഭവാൻ ഈ നിലയിൽ ഒട്ടും മാഴ്കരുത്. ശസ്ത്രപൂതരായ ക്ഷത്രിയർ ക്ഷത്രധർമ്മത്താൽ ഗതിനേടി. അങ്ങനെയാണ് സംഭവിച്ചിട്ടുള്ളത്; ഇനിയും അതു സംഭവിക്കും. ഹേ നരശാർദ്ദൂലാ, ദൈവത്തെ തട്ടിമാറ്റാൻ ശ്രമിക്കുന്നത് അസാദ്ധ്യമാണ്.'''

**23. വ്യാസവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ഗുഡാകേശൻ ഇപ്രകാരം പറഞ്ഞപ്പോൾ ഒന്നും മിണ്ടാതെ ധർമ്മജൻ ഇരുന്നു. അപ്പോൾ വ്യാസൻ പറഞ്ഞു.'

വ്യാസൻ പറഞ്ഞു: 'ബീഭത്സുവിന്റെ സൗമ്യമായ വാക്ക് ഹേ യുധിഷ്ഠിരാ! സത്യമാണ്. ശാസ്ത്രദൃഷ്ടമായ ശ്രേഷ്ഠധർമ്മം, ഗാർഹസ്ഥ്യമാണ്. ഇതു സ്വീകരിച്ച് ധർമ്മം ചരിക്കുക! ശാസ്ത്രത്തിൽ പറഞ്ഞപോലെ യഥാവിധി നടക്കുക! ഗാർഹസ്ഥ്യം ഉപേക്ഷിച്ചിട്ടല്ല അങ്ങയ്ക്ക് ആരണ്യം വിധിച്ചിട്ടുള്ളത്. ദേവന്മാരും പിതൃക്കളും ഭൃത്യന്മാരും പാർത്ഥന്മാരും ഭവാനെ ആശ്രയിച്ചു ജീവിക്കുന്നു. അവരെ ഭവാൻ ഭരിക്കുക. മൃഗങ്ങളും പക്ഷികളും മറ്റു ഭൂതങ്ങളും ഗൃഹസ്ഥരാണ്. അവരും ഭാര്യയേയും മക്കളേയും പോറ്റുന്നു. അതുകൊണ്ട് ശ്രേഷ്ഠൻ ഗൃഹസ്ഥനാണ്. നാല് ആശ്രമങ്ങളിൽവെച്ച് സുദശ്ചരമായിട്ടുള്ളതു ഗാർഹസ്ഥ്യമാണ്. ദുർബ്ബലേന്ദ്രിയന്മാർക്കു ഗാർഹസ്ഥ്യം ദുശ്ചരമായ കാര്യമാണ്. അതിനെ ഭവാൻ അനുഷ്ഠിക്കുക. വേദങ്ങളെല്ലാം നീ ഗ്രഹിച്ചിരിക്കുന്നു. കഠിനമായ തപസ്സും നീ ചെയ്തിട്ടുണ്ട്. പിതൃപൈതാമഹമായ രാജ്യഭാരം നീ ഭാരം വഹിക്കുന്നവനെപ്പോലെ വഹിക്കുക.

തപസ്സ്, യജ്ഞം, വിദ്യ, ഭൈക്ഷ്യം, ഇന്ദ്രിയനിഗ്രഹം, ധ്യാനം, ഏകാന്തശീലത്വം, തുഷ്ടി, ബോധം, മതി ഇവ ബ്രാഹ്മണർക്ക് സിദ്ധി നല്കുന്ന ചേഷ്ടയാണ്. ക്ഷത്രിയർക്കുള്ളതും ഞാൻ പറയാം. അത് അങ്ങയ്ക്ക് അറിവുള്ളതാണല്ലോ. യജ്ഞം, വിദ്യ, സമുത്സാഹം, ശ്രീയിൽ തൃപ്തിപ്പെടായ്ക, ദണ്ഡധാരണം, ഉഗ്രത്വം, പ്രജാരക്ഷണം, വേദജ്ഞാനം ഇവയ്ക്കൊക്കെ പുറമേ തപസ്സ്, ധാരാളം ദ്രവ്യം സമ്പാദിക്കൽ, സൽപാത്രങ്ങളിൽ ദാനം ഇവയൊക്കെയാണ് രാജധർമ്മങ്ങൾ. ഇവയൊക്കെയാണ് രാജാവേ, രാജസുകൃതങ്ങൾ! ഇവകൊണ്ട് രാജാക്കന്മാർ രണ്ടു ലോകവും നേടുന്നു. ഇവയിൽവെച്ച് ശ്രേഷ്ഠമായതു ദണ്ഡധാരണമാണ്. ബലം നിത്യം ക്ഷത്രിയനിൽ നില്ക്കുന്നു; ദണ്ഡം ബലത്തിലും നില്ക്കുന്നു. ഈ വിദ്യകൾ രാജാവേ, ക്ഷത്രിയർക്കു സിദ്ധികൊടുക്കുന്നവയാണ്. ഈ വിഷയത്തെപ്പറ്റി ബഹസ്പതി ഒരു ഗാഥ പാടിയിട്ടുണ്ട്. അതു ഞാൻ ചൊല്ലാം:

ശത്രുവോടിടയാത്ത ഭൂപനെ വിഴുങ്ങുന്നൂ

ഇദ്ധരാതലം സർപ്പം മൂഷികേന്ദ്രനെപ്പോലെ

വിപ്രവാസിയായീടും വിപ്രനെ വിഴുങ്ങുന്നി—

തിപ്രകാരംതാൻ ഭൂമിയെന്നു നീ ധരിച്ചാലും!

സുദ്യുമ്നൻ എന്ന രാജർഷി ദണ്ഡധാരണംകൊണ്ട് (നിയമപാലനംമൂലം) സമർത്ഥനായ പ്രചേതസനെപ്പോലെ സിദ്ധിയെ പ്രാപിച്ചു.'

യുധിഷ്ഠിരൻ പറഞ്ഞു: 'ഭഗവാനേ! സുദ്യുമ്നരാജാവ് എന്തു കർമ്മം ചെയ്താണ് പരയായ സംസിദ്ധി നേടിയത്? അത് അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു!'

വ്യാസൻ പറഞ്ഞു: 'അതിന്ന് ഉദാഹരണമായി ഈ പഴങ്കഥ ഇന്നും ജനങ്ങൾ പറയാറുണ്ട്. സംശിതവ്രതരായി ശംഖൻ എന്നും ലിഖിതൻ എന്നും പേരായ രണ്ടു സോദരന്മാരുണ്ടായിരുന്നു. അവർക്കു വെവ്വേറെ രണ്ട് ആശ്രമങ്ങളുമുണ്ടായിരുന്നു. എന്നും പൂവും കായും അണിയുന്ന മരങ്ങൾ നില്ക്കുന്ന ബാഹുദാനദിയുടെ തീരത്തായിരുന്നു ആശ്രമം. ഒരിക്കൽ ലിഖിതൻ ശംഖന്റെ ആശ്രമത്തിൽ ചെന്നു. ശംഖൻ അവിടെ ഉണ്ടായിരുന്നില്ല. ഇവൻ യദൃച്ഛയാ ആശ്രമംവിട്ട് പുറത്തു പോയിരുന്നു. ലിഖിതൻ ശ്രേഷ്ഠനായ ജ്യേഷ്ഠന്റെ ആശ്രമത്തിൽച്ചെന്നു തോട്ടത്തിൽ നടന്നുനോക്കി. അനവധി കായ്കൾ പഴുത്തുനില്ക്കുന്നതു കണ്ടു. അവൻ തോട്ടിയെടുത്ത് തോട്ടത്തിൽ പഴുത്തുനില്ക്കുന്ന കായ്കളെ കൊഴിച്ചു. അവയെടുത്തു സുഖമായി ഭക്ഷിക്കുകയുംചെയ്തു.

അവൻ ഫലങ്ങൾ തിന്നുകൊണ്ടിരിക്കുന്ന സമയത്ത് ശംഖൻ ആശ്രമത്തിൽ മടങ്ങിയെത്തി. ഭക്ഷിക്കുന്ന അനുജനെ നോക്കി ശംഖൻ ഇങ്ങനെ പറഞ്ഞു: 'എവിടെനിന്ന് ഈ കായ്കൾ കിട്ടി? നീ എന്താണ് ഇങ്ങനെ തിന്നുവാൻ?' ഉടനെ ജ്യേഷ്ഠനെ ചെന്നു വന്ദിച്ച് അവൻ ചിരിച്ചു പറഞ്ഞു: 'ഞാൻ ഇവിടെ ചേട്ടന്റെ തോട്ടത്തിൽനിന്നു പറിച്ചതാണ് ഈ പഴങ്ങൾ.' ഉടനെ കടുത്ത കോപത്തോടെ അവനോടു ശംഖൻ പറഞ്ഞു: 'ആരുമില്ലാത്തപ്പോൾ താനെ കായ്കൾ പറിച്ചു തിന്നവനാണ് നീ. നീ ഈ ചെയ്തതു മോഷണമാണ്. നീ പോയി രാജാവിനെകണ്ട് താൻ ചെയ്ത കർമ്മത്തെ ഉണർത്തിക്കൂ! 'കൊടുക്കാത്തത് ഞാൻ എടുത്തു രാജാവേ, അതുകൊണ്ട് ഞാൻ കള്ളനാണെന്നറിഞ്ഞ് അങ്ങ് ആത്മധർമ്മം പാലിച്ചാലും! എനിക്കു തക്ക ശിക്ഷ തന്നാലും!' ഇതുകേട്ട് ലിഖിതൻ സുദ്യുമ്നരാജാവിന്റെ അടുത്തു ചെന്നു. സുദ്യുമ്നൻ കാവല്ക്കാർ പറഞ്ഞ് ലിഖിതന്റെ വരവ് അറിഞ്ഞു. രാജാവ് സംശിത വ്രതനായ ലിഖിതനെ മന്ത്രിമാരോടുകൂടി കാൽനടയായി ചെന്ന് എതിരേറ്റു. രാജാവ് ലിഖിതനോടു ചോദിച്ചു: 'ഭഗവാനേ! ഭവാൻ എന്തിനായി ഇങ്ങോട്ടു പുറപ്പെട്ടു? പറഞ്ഞാലും! ഞാൻ അതു നിർവ്വിഹിക്കാം.'

ഇതുകേട്ട് ആ ബ്രാഹ്മണഋഷി സുദ്യുമ്നരാജാവിനോടു പറഞ്ഞു: 'ഞാൻ ആവശ്യപ്പെടുന്നത് ഭവാൻ ചെയ്യാമെന്നു പറയു; എന്നാൽ പറയാം, അങ്ങ് ചെയ്യണം! ഹേ മനുജർഷഭാ! ഗുരു കല്പിച്ചു. നല്കാത്ത കായ് ഞാൻ ഭക്ഷിച്ചു. രാജാവേ, ഞാൻ ചെയ്ത കുറ്റത്തിന്നു തക്കശിക്ഷ എനിക്കു തരണം."

സുദ്യുമ്നൻ പറഞ്ഞു: 'ശിക്ഷയിൽ പ്രമാണം ഭൂപനാണെന്നാണ് നിന്റെ മതമെങ്കിൽ അനുജ്ഞയിലും അപ്രകാരംതന്നെ. ഭവാനു ഞാൻ മാപ്പു തന്നിരിക്കുന്നു. ഭവാന്റെ കർമ്മത്താൽ ഭവാൻ ശുദ്ധകർമ്മാവായിരിക്കുന്നു! മഹാവ്രതനായ ഭവാനു വേറെ എന്തിഷ്ടമാണു ചെയ്യേണ്ടത്? ഭവാൻ പറഞ്ഞത് ഞാൻ നടത്തിക്കൊള്ളാം.'

വ്യാസൻ പറഞ്ഞു: 'മഹാത്മാവായ നൃപന്റെ വരം മുനി കൈയേറ്റു. ആ ബ്രഹ്മർഷിസത്തമൻ വരം ഒന്നും വാങ്ങിയില്ല. തക്ക ശിക്ഷയല്ലാതെ വേറെ വരമൊന്നുംതന്നെ ആവശ്യപ്പെടുകയുണ്ടായില്ല. അപ്പോൾ ആ രാജാവ് അപഹർത്താവിന്ന് തക്ക ശിക്ഷ വിധിച്ചു. മഹാനായ ലിഖിതന്റെ രണ്ടു കൈകളും ഖണ്ഡിച്ചു. അവൻ ശിക്ഷയേറ്റു പോവുകയും ചെയ്തു. അവൻ ആർത്തനായി ജ്യേഷ്ഠനായ ശംഖന്റെ അടുത്തുചെന്നു പറഞ്ഞു: 'ദുർബ്ബുദ്ധിയായി ശിക്ഷയേറ്റ എന്റെ കുറ്റം നീ ക്ഷമിച്ചാലും.'

ശംഖൻ പറഞ്ഞു: 'ഹേ ധർമ്മജ്ഞാ! എനിക്ക് കോപമില്ല. നിന്നിൽ ഞാൻ ദോഷം കണ്ടില്ല. നിനക്ക് ധർമ്മം തെറ്റിപ്പോയി. നീ പ്രായശ്ചിത്തം കഴിച്ചു. നീ പോയി യഥാവിധി ബാഹുദയിൽ ദേവർഷിപിതൃവർഗ്ഗങ്ങൾക്ക് തർപ്പണം ചെയ്യുക. അധർമ്മം മേലാൽ ചിന്തിക്കരുത്.'

ശംഖൻ പറഞ്ഞ വാക്കുകേട്ട് ലിഖിതൻ ഉടനെ പോയി പുണ്യമായ പുഴയിൽ മുങ്ങി ഉദകക്രിയയ്ക്കൊരുങ്ങി. അപ്പോൾ താമരപ്പൂക്കൾപോലുള്ള രണ്ടു കൈകൾ അവന്ന് ഉണ്ടായി. അവൻ ഓടിപ്പോയി അത്ഭുതത്തോടെ ജ്യേഷ്ഠന്ന് തന്റെ കരങ്ങൾ വീണ്ടും ഉണ്ടായതു കാണിച്ചുകൊടുത്തു. ശംഖൻ ഇതു കണ്ട് അവനോട് പറഞ്ഞു: "അനുജാ! ഞാൻ ഇതു തപസ്സാൽ സാധിച്ചതാണ്. ഇതിൽ നിനക്കു ശങ്കവേണ്ട, വിഷാദംവേണ്ടാ, ഇതു ദൈവകല്പിതമാണ്."

ലിഖിതൻ പറഞ്ഞു: "ഹേ മഹാദ്യുതേ! ഭവാൻ എന്തേ എന്നെ ആദ്യം ശുദ്ധമാക്കാഞ്ഞത്? അങ്ങയുടെ തപോവീര്യം ഇത്ര മഹത്തായിരുന്നുവല്ലൊ!"

ശംഖൻ പറഞ്ഞു: "എനിക്ക് ഇതേ ചെയ്യുവാൻ പാടുള്ളൂ. നിന്റെ ദണ്ഡകൻ ഞാനല്ല. ക്ഷത്രിയന്റെ ധർമ്മമാണ് ദണ്ഡം. ആ രാജാവും നീയും പിതൃജനത്തോടൊപ്പം പരിശുദ്ധരായി ത്തീർന്നു."

വ്യാസൻ പറഞ്ഞു: 'ആ രാജാവ് ആ കർമ്മംമൂലം ശ്രേയസ്സുള്ളവനായിത്തീർന്നു. യുധിഷ്ഠിരാ, ദക്ഷനായ പ്രചേതസനെപ്പോലെ അവൻ സിദ്ധിയെ പ്രാപിച്ചു. ഈ ധർമ്മം ക്ഷത്രിയർക്കാണ്; പ്രജകളെ പാലിക്കുകയെന്നത്. രാജാക്കന്മാർക്ക് ശ്രേയസ്കരമായി മറ്റെന്തുണ്ട്. ശോകത്തിൽ ഭവാൻ കരൾവെക്കരുത്. ഈ ഭ്രാതാവിന്റെ ഹിതമായ വാക്ക് ഹേ ധർമ്മജ്ഞാ! ഭവാൻ കേൾക്കുക. രാജാവേ, ക്ഷത്രധർമ്മം എന്നത് ദണ്ഡനമാണ്, മുണ്ഡനമല്ല.'"

**24. വ്യാസവാക്യം** – വൈശമ്പായനൻ പറഞ്ഞു: "വീണ്ടും വ്യാസമുനി അജാതശത്രുവായ കുന്തീപുത്രനോടു പറഞ്ഞു: 'ഉണ്ണീ കാട്ടിൽ പാർത്ത ധീരന്മാരായ നിന്റെ അനുജന്മാരുടെ മനോരഥങ്ങൾ അവർ നേടട്ടെ! യയാതി, നഹുഷൻ എന്നീ രാജാക്കന്മാരെപ്പോലെ ഹേ പാർത്ഥാ നീ പാരിടം പാലിക്കുക! അരണ്യത്തിൽ തപസ്വികളായി അവർ ദുഃഖവാസമനുഭവിച്ചില്ലേ! ദുഃഖാന്തത്തിൽ അവർ സുഖം അനുഭവിക്കട്ടെ! ധർമ്മം, അർത്ഥം, കാമം ഇവ ഇവരോടുകൂടി അനുഭവിച്ച് ഭവാന് 'പ്രസ്ഥാന'വും ചെയ്യാം. അർത്ഥികൾക്കും പിതൃക്കൾക്കും ദേവന്മാർക്കും വീട്ടേണ്ടതായ കടം നീ തീർക്കുക. സർവ്വമേധമായ അശ്വമേധം ചെയ്യുക! അതിന്നുശേഷം സൽഗതിയെ പ്രാപിക്കുക. ഭൂരിദക്ഷിണയജ്ഞങ്ങൾ അനുജർക്കും അണച്ച് അവർ അതിരറ്റ കീർത്തി പ്രാപിച്ച് അരുളട്ടെ! ഹേ! പുരുഷവ്യാഘ്രാ! ഞാൻ നിന്റെ വാക്കിന്റെ ആശയം അറിയുന്നു. അധർമ്മത്തിൽനിന്ന് മുക്തനാകുവാനുള്ള മാർഗ്ഗം ഞാൻ പറഞ്ഞുതരാം. അതനുസരിച്ച് ജീവിച്ചാൽ വിജയം നിശ്ചയമാണ്. രാജാവ് ദേശവും കാലവും കണ്ട് ദസ്യുക്കളിൽ അമർഷമേന്തിയാലും ശാസ്ത്രബുദ്ധിയിൽ മുഴുകിയവൻ പാപം ഏല്ക്കുകയില്ല. ആറിലൊന്നു നികുതിയായി വാങ്ങി രാജ്യം രക്ഷിക്കാത്ത ബലവാനായ രാജാവ് നാലിലൊന്നു പാപത്തിന്റെ ഉപഭോക്താവാകും. രാജാവ് ധർമ്മഭ്രംശം ഏല്ക്കാത്ത ആ നില മനസ്സിലാക്കണം. ധർമ്മ ശാസ്ത്രങ്ങൾ തെറ്റിച്ചാൽ നിർഭയനായി എതിരിട്ട്, കാമക്രോധങ്ങൾ വിട്ട അച്ഛനെപ്പോലെ, സമദർശിയായി ശാസിക്കണം. ശാസ്ത്ര ബുദ്ധിയിൽ മുഴുകിയ അവൻ പാപം അനുഭവിക്കയില്ല. ഭൂപൻ ദൈവോപഹതനായി മഹോദ്യുതമായ കർമ്മകാലത്തിൽ ധർമ്മം സാധിക്കുവാൻ കഴിഞ്ഞില്ലെങ്കിൽ അത് അതിക്രമമാവുകയില്ല. ബുദ്ധിപൂർവ്വം ബലമായി ശത്രുക്കളെ നിഗ്രഹിക്കണം. പാപികളോട് ഒരിക്കലും ഇണങ്ങരുത്. ഇങ്ങനെ രാജ്യവും പുണ്യവും ഭവാൻ കാക്കുക! ശൂരന്മാരും ആര്യന്മാരുമായ പണ്ഡിതന്മാരെ ഹേ യുധിഷ്ഠിരാ! ഭവാൻ മാനിക്കണം. ഗോവ്, ധനം ഇവയുള്ളവരേയും വിശേഷാൽ കാത്തുരക്ഷിക്കണം. ധർമ്മമായ വ്യവഹാരത്തിൽ ബഹുശ്രുതന്മാരെ നിയമിക്കണം. ഗുണവാനാണെങ്കിലും ഒരുത്തനിൽത്തന്നെ വിശ്വാസം പാടില്ല. രക്ഷിക്കാത്തവനായ രാജാവ്, ദുർവ്വിനീതൻ, മാനി, സ്തബ്ധൻ, അസൂയാലു, ദുർദ്ദാന്തൻ എന്നിങ്ങനെയുള്ള ചീത്തപ്പേരിന്ന് അർഹനായിത്തീരും. പാപം സമ്പാദിക്കുകയും ചെയ്യും. ജനങ്ങൾ രക്ഷകൂടാതെ ദൈവഹതരായി ക്ഷയിച്ചാലും കുറ്റം രാജാവിന്നാകും. കള്ളന്മാർമൂലം ധനനാശം വന്നാലും കുറ്റം രാജാവിന്നാകും.

നല്ല കാര്യാലോചനയും നീതിയും ചേർന്ന് എല്ലായിടത്തും ചേരുന്നവിധം പൗരുഷം ചെയ്താൽ ഒരു ദോഷവും ആരും പറയുന്നതല്ല. തുടർന്ന കാര്യം അവസാനിച്ചു എന്നു വരാം, ദൈവാനുകൂല്യംകൊണ്ട് കാര്യസിദ്ധിയുണ്ടായി എന്നും വരാം. എന്നാൽ രാജാവ് പൗരുഷം ചെയ്താൽ രാജാവിന്ന് പാപം വന്നുചേരുകയില്ല. ഇക്കാര്യത്തിൽ ഹേ രാജാവേ, നിന്നോട് ഒരു കഥ ഞാൻ പറഞ്ഞുതരാം.

ഹയഗ്രീവരാജർഷിക്ക് പണ്ടു നടന്നതാണ് സംഭവം.

ശത്രുദ്ധ്വംസനത്തിന്ന് തക്ക കർമ്മം ചെയ്തു പ്രജകളെ കാക്കുവാൻ യുദ്ധംചെയ്തു. കീർത്തിനേടി ഹയഗ്രീവരാജാവ് സ്വർഗ്ഗസ്ഥനായി മോദിച്ചിരിക്കുന്നു.

ശസ്ത്രച്ഛിന്നനായി ദസ്യുവർഗ്ഗങ്ങളെ വെന്ന രാജാവ് കർമ്മശീലനും മഹാത്മാവും സിദ്ധാർത്ഥനുമായി വിണ്ണിൽ മോദിച്ചിരിക്കുന്നു.

അദ്ദേഹത്തിന്ന് വില്ല് യൂപവും, രസനവിൽ ഞാണും, ശരം സ്രുക്കും, സ്രുവം ഖൾഗവും, രക്തം ആജ്യവും, തേർ വേദിയും, യുദ്ധം അഗ്നിയും, ചാതുർഹോത്രം നാലശ്വങ്ങളുമായിരുന്നു. ആ യജ്ഞാഗ്നിയിൽ ശത്രുവർഗ്ഗത്തെ ഹോമിച്ച് പാപം വിട്ടവനും രാജസിംഹനും തരസ്വിയുമായ അവൻ ആ യുദ്ധാവഭൃഥത്തിൽ പ്രാണൻ ഹോമിച്ച് സ്വർഗ്ഗത്തിൽ മോദിച്ചിരിക്കുന്നു.

ബുദ്ധിപൂർവ്വം നയത്താൽ രാജ്യം കാക്കുന്നവനും യജ്ഞശീലനും മഹാത്മാവും ലോകത്തിലെങ്ങും പരന്ന കീർത്തിയുള്ളവനുമായ ഹയഗ്രീവൻ സൽക്കർമ്മങ്ങൾ ചെയ്ത് ഇപ്പോൾ സ്വർഗ്ഗത്തിൽ സുഖമായിരിക്കുന്നു! അപ്രകാരം ഇരിക്കുന്ന ഹയഗ്രീവനെ ഭവാൻ ചിന്തിച്ചാലും. അനുകരിച്ചാലും!

ദൈവീസിദ്ധിയും മനുഷീസിദ്ധിയും ദണ്ഡനീതിയും ഭൂമിയും യോഗന്യാസശക്തിയാൽ ഭരിച്ചവനും രാജാവും ധർമ്മശീലനും മഹാത്മാവുമായ ആ ഹയഗ്രീവൻ സ്വർഗ്ഗത്തിൽ മോദിച്ചിരിക്കുന്നു.

വിദ്വാനും ത്യാഗിയും ശ്രദ്ധയുള്ളവനും കൃതജ്ഞനുമായി കർമ്മം ചെയ്ത് ഈ മർത്ത്യലോകം വെടിഞ്ഞ് മേധാവിമാരായ പണ്ഡിതന്മാരാൽ ശ്ലാഘിക്കപ്പെട്ട് ദേഹം വെടിഞ്ഞവർ വസിക്കുന്ന ദിവ്യമായ ലോകത്തെ ആ നരേന്ദ്രൻ പ്രാപിച്ചു.

നല്ലപോലെ വേദവും ശാസ്ത്രവും അഭ്യസിച്ച് നല്ലപോലെ രാജ്യഭരണം നിർവ്വഹിച്ച് മഹാത്മാവായി നാലു വർണ്ണത്തേയും അവരവരുടെ വർണ്ണത്തിന്റെ അതിരുവിടാതെ നിലനിർത്തി ഹയഗ്രീവൻ ഇപ്പോൾ സ്വർഗ്ഗത്തിൽ മോദത്തോടെ വസിക്കുന്നു.

യുദ്ധത്തിൽ വിജയംനേടി തന്റെ പ്രജകളെ ഭരിച്ച് സോമം പാനംചെയ്ത്, ദ്വിജന്മാർക്ക് തൃപ്തിനല്കി, യുക്തിപോലെ വേണ്ടിടത്ത് പ്രജകൾക്കു ശിക്ഷ നല്കി, പോരിൽ മരിച്ച അദ്ദേഹം സ്വർഗ്ഗത്തിൽ മോദിച്ച് വസിക്കുന്നു.

മനുഷ്യർ ശ്ലാഘിക്കേണ്ടതായ അദ്ദേഹത്തിന്റെ പൂജ്യമായ ചരിത്രം നല്ലവരായ വിദ്വാന്മാർ എന്നും പൂജിക്കുന്നു. സ്വർഗ്ഗത്തെ ജയിച്ച് വീരലോകങ്ങൾ നേടി മഹാനായി സിദ്ധനായി, അവൻ പുണ്യമായ കീർത്തിയെ നേടി സ്വർഗ്ഗത്തിൽ വിരാജിക്കുന്നു.''

**25. സേനജിത്തിന്റെ ഉപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: ''ജിഷ്ണു കോപിച്ചുനില്ക്കെ ദ്വൈപായനോക്തി കേട്ട് കൗന്തേയനായ യുധിഷ്ഠിരൻ പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: 'ഈ പാർത്ഥിവമായ രാജ്യവും, ഈ പലമാതിരി ഭോഗങ്ങളും എന്റെ ഹൃദയത്തിന്ന് പ്രീതിനല്കുന്നില്ല! ഹേ, മഹാശയാ, എന്നെ ശോകം തടുക്കുകയാണ്. വീരന്മാർ വേർപെട്ട്, മക്കൾ മരിച്ചു വിലപിക്കുന്ന വധുക്കളുടെ ദീനാലാപം കേട്ട് എന്റെ മനസ്സിന് ഒരു വിധത്തിലും ശാന്തി ലഭിക്കുന്നില്ല.' ഇതുകേട്ട് യോഗജ്ഞരിൽ പ്രഭുവും, വേദപാരഗനും, ധർമ്മജ്ഞനുമായ വ്യാസൻ യുധിഷ്ഠിരനോടു പറഞ്ഞു.

വ്യാസൻ പറഞ്ഞു: 'മനുഷ്യൻ വിധികല്പിതം അതാതിന്റെ കാലംവരുമ്പോൾ നേടുന്നു. കർമ്മത്താലും യജ്ഞത്താലും അല്ല, ദാതാവ് തന്നിട്ടുമല്ല അതു സിദ്ധിക്കുന്നത്. ശാസ്ത്രം പഠിച്ചതുകൊണ്ടു മാത്രം അകാലത്തിൽ നല്ലബുദ്ധി ഉണ്ടാകണമെന്നില്ല. കാലംവന്നാലേ മെച്ചം നേടാൻ കഴിയൂ. മൂർഖനും ചിലപ്പോൾ അർത്ഥം ലഭിക്കും. കാലം കാര്യത്തിനെ മെച്ചപ്പെടുത്തുന്നു. ഐശ്വര്യമില്ലാത്ത കാലത്ത് ഫലം ലഭിക്കയില്ല. ശില്പങ്ങളും മന്ത്രങ്ങളും മഹൗഷധങ്ങളും ഫലിക്കുകയില്ല. വേണ്ടകാലത്ത് ഉപയോഗിച്ചാൽ ഫലം ലഭിക്കുകയുംചെയ്യും. നല്ലകാലത്തിന്റെ ആനുകൂല്യമുണ്ടെങ്കിൽ അവ സിദ്ധിക്കുകയും ചെയ്യും. ഓരോന്നിനും ഓരോ കാലമുണ്ട്. ആ കാലത്തേ അവ വർദ്ധിക്കൂ. കാലംവരുമ്പോൾ താമരകൾ ജലത്തിലുണ്ടാകും. കാലംവരുമ്പോൾ വൃക്ഷങ്ങൾ പൂക്കും. കാലംവരുമ്പോൾ ഇരുട്ടുനീങ്ങി വെളിച്ചം വരും. കാലംവരുമ്പോൾ കൃശനായ ചന്ദ്രൻ പൂർണ്ണനാകും. കാലംവരാതെ മരങ്ങൾ പൂത്ത് കായ്ക്കുകയില്ല. പുഴയ്ക്ക് ജലപ്രവാഹം ഉണ്ടാകുവാനും കാലം വരണം. കാലം വരുമ്പോഴേ പക്ഷികൾക്കും പാമ്പിനും മാനിനും കാട്ടുമൃഗാദികൾക്കും മദമുണ്ടാകയുള്ളൂ. കാലത്തിലല്ലാതെ സ്ത്രീകൾക്ക് ഗർഭമുണ്ടാകയില്ല. അകാലത്തിങ്കൽ ചൂടും കുളുർമ്മയും വർഷവും ഉണ്ടാകയില്ല. കാലത്തിലേ ജനിക്കൂ. കാലത്തിലേ മരിക്കൂ. കാലത്തിലല്ലാതെ കുട്ടി സംസാരിച്ചുതുടങ്ങുകയില്ല. കാലം വന്നല്ലാതെ ബാലൻ യുവാവാകയില്ല. നട്ടവിത്ത് വായ്ക്കുന്നതും കാലത്തിലാണ്. സൂര്യൻ ഉദിക്കുന്നതും അസ്തമിക്കുന്നതും കാലത്തിനനുസരിച്ചുതന്നെ. ചന്ദ്രന്ന് വൃദ്ധിക്ഷയവും അകാലത്തുണ്ടാകയില്ല. കടലിനു തിരമാല പൊങ്ങുവാനും അതിന്നുള്ള കാലം വരണം. അതിന്നുദാഹരണമായി ഈ പഴങ്കഥ ചൊല്ലാറുണ്ട്. ദുഃഖിതനായ സേനജിത്ത് എന്ന രാജാവ് പറഞ്ഞതാണിത്.

''എല്ലാ മർത്ത്യർക്കും ഉണ്ടാകുന്നതായ ഈ മാറ്റം വളരെയേറെ ദുസ്സഹമാണ്. കാലത്താൽ പരിപക്വന്മാരായി എല്ലാ പാർത്ഥിവന്മാരും മരിക്കും. അവർ അന്യന്മാരെ കൊല്ലും. അന്യന്മാർ അവരെയും കൊല്ലും. 'കൊല്ലാ, കൊല്ലപ്പെടാ' എന്നുള്ളത് ഒരു നാടൻ വർത്തമാനം മാത്രം.

ഒരുത്തൻ കൊല്ലണമെന്ന് ചിന്തിക്കുമ്പോൾ മറ്റൊരുത്തൻ കൊല്ലേണ്ടതില്ലെന്നും ചിന്തിക്കും. ജീവികൾക്കു ജന്മവും വിനാശവും പ്രകൃതിനിശ്ചയമാണ്. ധനം നശിക്കുകയും ഭാര്യാമക്കൾ, അച്ഛൻ, അമ്മ എന്നിവർ മരിക്കുകയും ചെയ്യുമ്പോൾ 'അമ്പോ! ഇത് മഹാദുഃഖംതന്നെ' എന്ന് വിചാരിച്ചുപോകുന്നു. അതു പാടില്ല. ദുഃഖിക്കാതിരിക്കണം. എന്തേ നീ മൗഢ്യംകൊണ്ട് ദുഃഖിക്കുന്നത്? എന്തേ ശോച്യരേ, നിങ്ങൾ ശോചിക്കുന്നത്? നിങ്ങൾ ദുഃഖത്തിൽ ദുഃഖിക്കയാണെങ്കിൽ ഭയത്തിൽ ഭയവുമുണ്ടാകും.

ആത്മാവ് എന്റെയല്ല. ഈ ഊഴിയും എന്റെയല്ല. എന്റെ മട്ടിൽത്തന്നെയാണ് മറ്റുള്ളവരുടേയും കഥ. എന്നുകണ്ടാൽ പിന്നെ ആരു ദുഃഖിക്കും. ആയിരമായിരം ശോകകാരണങ്ങൾ ആയിരം, ആയിരം പിന്നെ ആയിരം ഹർഷകാരണങ്ങൾ ഇവ മൂഢന്ന് ദിവസംതോറും ഉണ്ടാകും. എന്നാൽ പണ്ഡിതന്ന് അത് ഉണ്ടാകയില്ല. പണ്ഡിതൻ അങ്ങനെ ദുഃഖിക്കാനും സന്തോഷിക്കാനും പോകുന്നില്ല. കാലം പരിണാമവിധേയമാണ്. പ്രിയദ്വേഷങ്ങൾ മാറിമാറി പോകുന്നില്ല. ഉണ്ടായിക്കൊണ്ടിരിക്കും. ജീവികളിൽ അത് സുഖവും ദുഃഖവും ഉണ്ടാക്കുന്നു. ശരിയായി ലോകത്തിൽ ഉള്ളത് ദുഃഖമാണ്. അതുകൊണ്ടാണ് നമുക്ക് കിട്ടുന്നതിൽ സുഖം തോന്നുന്നത്! തൃഷ്ണാർത്തിയിൽനിന്നുണ്ടാകുന്നതാണ് ദുഃഖം. ദുഃഖാർത്തിയിൽനിന്നുണ്ടാകുന്നതാണ് സുഖം. സുഖത്തിന്നപ്പുറം ദുഃഖം. ദുഃഖത്തിന്നപ്പുറം സുഖം. എപ്പോഴും ദുഃഖമുണ്ടാകയില്ല. എപ്പോഴും സുഖമുണ്ടാകയില്ല. സുഖത്തിന്റെ അവസാനത്തിൽ ദുഃഖവും ദുഃഖത്തിന്റെ അവസാനത്തിൽ സുഖവും ഉണ്ടാകുന്നു. നിത്യമായ സൗഖ്യം കൊതിക്കുന്നവൻ ഈ പറഞ്ഞ സുഖത്തേയും ദുഃഖത്തേയും കൈവിടണം. സുഖാന്തസംഭവമാണ് സുഖം. തന്മൂലമാകുന്നു ശോകം. ദുഃഖം മൂർച്ഛിച്ച് തപമോ ആയാസമോ സംഭവിക്കും. അതുകൊണ്ട് ആ സുഖത്തേയും ദുഃഖത്തേയും ഒന്നിച്ച് തള്ളിക്കളയണം.

ദുഃഖമോ, സുഖമോ, പ്രിയമോ, അപ്രിയമോ എന്തായാലും വരുന്നതുവരട്ടെ അവയെ ഉള്ളു തോല്ക്കാതെ ഏറ്റുകൊള്ളണം. തന്റെ ശരീരത്തിനും ഭാര്യക്കും പുത്രന്മാർക്കും ഇഷ്ടംചെയ്തിരുന്ന നീ പിന്നീട് ആരുടെ? എന്നാൽ, എങ്ങനെ? എന്ന് അറിയേണ്ടതായി വരും.

ലോകത്തിൽ ഏറ്റവും മൂഢരും, ഏറ്റവും ബുദ്ധിമാന്മാരും സുഖിക്കുന്നു. ഇടയ്ക്കുള്ളവർ അങ്ങനെയല്ല, അവർ കുഴങ്ങുകയാണ്. എന്നാണ് മഹാപ്രാജ്ഞനായ സേനജിത്തു പറഞ്ഞത്, യുധിഷ്ഠിരാ! ലോകത്തിന്റെ ഉയർച്ചയും താഴ്ചയും കണ്ട് സുഖദുഃഖവിത്തായ ധാർമ്മികൻ ഏതു ദുഃഖംകൊണ്ട് അവൻ കേഴുന്നു, അവൻ സുഖിയാകുന്നില്ല. ദുഃഖങ്ങൾക്ക് ക്ഷയം എന്നത് ഇല്ല. ഒരു ദുഃഖത്തിൽനിന്ന് മറ്റൊരു ദുഃഖമുണ്ടാകും. സുഖങ്ങളും ദുഃഖങ്ങളും; ഭവങ്ങളും അഭവങ്ങളും; ലാഭവും അലാഭവും; മരണവും ജീവിതവും എല്ലാം മാറിമാറി വന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ധീരന്മാർ അവയിൽ ഹർഷിക്കരുത്; ദുഃഖിക്കയുമരുത്.

രാജാവിന്ന് യുദ്ധത്തിൽ ശ്രദ്ധ, രാജ്യത്തിന്റെ കാര്യത്തിൽ നന്മയിലുള്ള ചിന്ത, ദണ്ഡനീതി, ദക്ഷിണയായി മഖത്തിൽ ദ്രവ്യദാനം, സൽപ്പാത്രത്തിൽ ദാനം ഇവ പാവനമാണെന്ന് അറിഞ്ഞാലും! നയംകൊണ്ട് രാജ്യം ബുദ്ധിപൂർവ്വം പാലിക്കുന്ന രാജാവ്, ത്യക്താത്മാവും, മഹാശയനുമായ രാജാവ്, ലോകം ദൃഷ്ടികൊണ്ട് നോക്കിക്കണ്ട് ധർമ്മം നടത്തുന്ന രാജാവ്, ദേഹംവിട്ടാൽ സ്വർഗ്ഗത്തിൽ മോദിച്ചിരിക്കും. പടവെട്ടി ജയിച്ചും, സ്വന്തം രാജ്യം ഭരിച്ചും, സോമയാഗം കഴിച്ചും, പ്രജകളെ പോറ്റിയും, യുക്തിയോടെ വേണ്ടമാതിരി പ്രജകളിൽ ദണ്ഡംനടത്തിയും പോരിൽ ദേഹംവെടിഞ്ഞ രാജാവ് വിണ്ണിൽ മോദിച്ചിരിക്കും. വേദവും, ശാസ്ത്രവും നല്ലപോലെ പഠിച്ചും, നന്നായി രാജ്യം രക്ഷിച്ചും, സ്വധർമ്മത്തിൽ ചാതുർവ്വർണ്ണ്യത്തെ നിർത്തി രാജ്യംഭരിച്ച രാജാവ് പൂതാത്മാവായി സ്വർഗ്ഗത്തിൽ മോദിച്ചിരിക്കും.

സ്വർഗ്ഗസ്ഥരായ ആരുടെ നടപടിയെ ജനം ബഹുമാനത്തോടെ കൂപ്പുന്നുവോ, പൗരന്മാരോടും, ജാനപദന്മാരോടുംകൂടിയ ആ രാജാവ് മന്നവോത്തമനാകുന്നു."

**26. യുധിഷ്ഠിരവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ഈ സന്ദർഭത്തിൽ ഉദാരാശയനായ യുധിഷ്ഠിരൻ ഏറ്റവും ബോദ്ധ്യപ്പെടുന്ന വിധത്തിൽ അർജ്ജുനനോടു പറഞ്ഞു:

'ധനത്തേക്കാൾ മീതെ യാതൊന്നുമില്ലെന്നാണല്ലൊ അർജ്ജുനാ! നീ കാണുന്നത്. സ്വർഗ്ഗവും സുഖവും അർത്ഥവും നിസ്സ്വനില്ലെന്നു പറയുന്നത് മിഥ്യയാണ്. സ്വാദ്ധ്യായയജ്ഞസിദ്ധന്മാരായ വളരെ സിദ്ധന്മാരെ നാം കാണുന്നുണ്ട്. തപസ്വികളായ മുനിമാരേയും കാണുന്നുണ്ട്. അവർക്കു ലഭിക്കുന്നത് നിത്യമായ അനശ്വരമായ ലോകമാണ്. ഹേ ധനഞ്ജയാ, ഋഷികളുടെ നിശ്ചയം കാക്കുന്നവർ ബ്രഹ്മചര്യാശ്രമം സ്വീകരിച്ചവരും വിപ്രന്മാരും സർവ്വജ്ഞരായ ദേവകളുമാണ്. ഋഷികൾ സ്വാദ്ധ്യായനിഷ്ഠരാണ്. ചിലർ ജ്ഞാനനിഷ്ഠരും ചിലർ ധർമ്മനിഷ്ഠരുമാണ്. ഇതിന്ന്, യാതൊരു മാറ്റവുമില്ലെന്ന് ഓർക്കുക. ധനഞ്ജയാ, ജ്ഞാനനിഷ്ഠന്മാരിൽ കാര്യം സമർപ്പിക്കുക എന്നത് മുമ്പെ വൈഖാനസന്മാർ ചൊല്ലിയതും നാം അറിഞ്ഞതുമാണ് അർജ്ജുനാ!

അജന്മാരും, പൃശ്നികളും, സികതന്മാരും, കേതുക്കളും, അരുണന്മാരും സ്വാദ്ധ്യായാൽ സ്വർഗ്ഗംപ്രാപിച്ചവരാണ്. ഈ വേദപ്രോക്തമായ കർമ്മങ്ങൾ സാധിച്ചിട്ട് ദാനം, അദ്ധ്യയനം, യജ്ഞം, ദുർജ്ജയമായ നിഗ്രഹം ഇവ നടത്തി സൂര്യന്റെ ദക്ഷിണായനമാർഗ്ഗത്തിൽ സ്വർഗ്ഗം പ്രാപിച്ച കൂട്ടരെപ്പറ്റി ഞാൻ മുമ്പെ പറഞ്ഞുവല്ലോ. നീ വടക്കുഭാഗം വേണ്ടവിധത്തിൽ നിയമത്തോടെ അധിവസിക്കുന്നു. യജ്ഞവാന്മാർക്കുള്ള നിത്യയോഗങ്ങൾ ഇങ്ങനെയാണ് അർജ്ജുനാ! അതിൽ മേൽഗതിയെ പൂർവ്വവേദികൾ വാഴ്ത്തുന്നു. സന്തോഷം സ്വർഗ്ഗത്തേക്കാൾ മേലെയാണ്. സന്തോഷമാണ് പരമമായ സുഖം. തുഷ്ടിക്കു മേലെ മറ്റൊന്നുമില്ല.

ക്രോധഹർഷങ്ങൾ ജയിച്ചവന്ന് നിത്യവും ഉത്തമവുമായ സിദ്ധിയുണ്ടാകുന്നു. അതിന്നു യയാതിയുടെ ഗാഥ ഉദാഹരിക്കാം:

"കാമത്തെത്താൻ ചുരുക്കേണം
ആമ തന്നംഗമെന്നപോൽ.
പേടിയെപ്പോൾ വിടുമിവൻ,
ഇവനിൽപ്പേടിയാതെയാം,
ഇച്ഛാദ്വേഷങ്ങളറ്റീടും,
അപ്പോൾ ബ്രഹ്മത്വമാർന്നിടും.
കർമ്മത്താലും മനസ്സാലും
വാക്കാലും ഭൂതമൊന്നിലും
പാപംചെയ്യാൻ നില്ക്കാത്തോൻ
പൂജ്യൻ ബ്രഹ്മത്വമാർന്നിടും.
മാനമോഹങ്ങൾ കൈവിട്ട്
സംഗമേറെയൊഴിഞ്ഞവൻ,
ആത്മജ്യോതിസ്സാർന്ന ധീമാൻ,
നിർവ്വാണം നേടിയും ധ്രുവം."

ഹേ പാർത്ഥാ! ഞാൻ പറയുന്ന ഇക്കാര്യവും കൂടെ നീ കേൾക്കുക. നീ സംയതേന്ദ്രിയനാണല്ലോ. ചിലർ ധർമ്മത്തേയും, ചിലർ വൃത്തിയേയും ഇച്ഛിക്കുന്നു. ചിലർ ധനം ഇച്ഛിക്കുന്നു. ധനഹേതുവിന്ന് ഇച്ഛിക്കുന്നതിനേക്കാൾ നല്ലത് ഇച്ഛയില്ലായ്മയാണ്. വിത്തത്തിന്ന് ദോഷം വളരെയുണ്ട്. അതിൽ ധർമ്മത്തിന്നും അങ്ങനെതന്നെ! അതു ഞാൻ പ്രത്യക്ഷമായിക്കാണുന്നു. നീയും അതു കാണണം. വർജ്ജിക്കേണ്ടവ വർജ്ജിക്കുവാൻ അതിൽ ഇച്ഛയുള്ളവനും വളരെ വിഷമമുണ്ട്. വിത്തം ഇച്ഛിക്കുന്നവരിൽ നല്ലവരെ കാണുവാൻ ഞെരുക്കമാണ്. മറ്റുള്ളവരെ ദ്രോഹിക്കാതെ വിത്തം നേടാൻ പറ്റുകയില്ല; അങ്ങനെ നേടുന്ന ധനം കുഴപ്പങ്ങൾ സൃഷ്ടിക്കയും ചെയ്യും. സങ്കുചിത ബുദ്ധിയായി അന്യരെ ദ്രോഹിച്ച് ധനം നേടുന്നവൻ ബ്രഹ്മഹത്യാ പാപമാണ് ഏല്ക്കുന്നത് എന്നറിയുന്നില്ല. അവർ ദസ്യുക്കളാൽ അപഹരിക്കപ്പെട്ടപോലെ കരുതുന്നു. ദുർല്ലഭമായ ധനം നേടിയവൻ അതു കൊടുക്കുമ്പോൾ ദുഃഖിക്കുന്നു. ധനമില്ലാത്ത ദരിദ്രൻ ആർക്കും ആക്ഷേപാർഹനല്ല. അവൻ വിമുക്തനും സുഖിയുമാണ്. ധനം നേടിയവൻ ഒരിക്കലും സുഖിയാകുന്നില്ല. യജ്ഞഗീതമായ ഈ ഗാഥയിൽ പൂർവ്വവേദികൾ വിത്തത്തെ കീർത്തിക്കുന്നത് ത്രയീസംബന്ധമായി യജ്ഞവിസ്താരകാരകമായിട്ടാണ്.

"യജ്ഞത്തിന്നായ്ത്തീർത്തു ധാതാവു വിത്തത്തെ
യജ്ഞാർത്ഥസൃഷ്ടനാം രക്ഷാകർത്താ.
മുറ്റുമാ വിത്തമോ യജ്ഞോപയോജ്യമാം,
കാമത്തിന്നായതു ശ്ലാഘ്യമല്ല."

കാമത്തിന്നല്ല ധാതാവ് അർത്ഥത്തെ സൃഷ്ടിച്ചത്! അതു മർത്ത്യർക്ക് നല്കിയത് യജ്ഞത്തിന്നുവേണ്ടിയാണ്. അതുകൊണ്ട് അത് ഒരുത്തനിലും സ്ഥിരമാണെന്നു ബുധന്മാർ ഓർക്കുന്നില്ല. അതുകൊണ്ട് മർത്ത്യൻ ശ്രദ്ധയോടെ കൊടുക്കുകയും യജിക്കുകയും വേണം. നേടിയ ധനം ദാനംചെയ്യുന്നത് ശ്ലാഘ്യമാണ്. ഭോഗത്തിന്ന് ഉപയോഗപ്പെടുത്തുന്നത് ഒരിക്കലും ശ്ലാഘ്യമല്ല. അങ്ങനെയുള്ള ധനം നേടിയിട്ട് ശ്രേഷ്ഠകാര്യങ്ങൾക്ക് ഉപയോഗപ്പെടുത്താതിരിക്കുന്നത് പാപമാണ്. സ്വധർമ്മം വിട്ടു ജീവിക്കുന്നവർക്ക് ധനം ദാനംചെയ്യരുത്. അപാത്രങ്ങളിൽ ദാനംചെയ്യുന്ന സ്വല്പബുദ്ധികൾ മരിച്ചതിന്നുശേഷം നൂറ്റാണ്ടുകാലം നരകത്തിൽ മലം ഭക്ഷിച്ചുകിടക്കും. അനർഹന്ന് നല്കുന്നതും, അർഹന്ന് നല്കാതിരിക്കുന്നതും തുല്യമാണ്. അർഹാനർഹ

ന്മാരെ തിരിച്ചറിഞ്ഞ് ദാനധർമ്മങ്ങൾ ചെയ്യുവാൻ വിഷമമാണ്. നേടിയാലും ധനങ്ങൾക്കുള്ള രണ്ട് അതിക്രമങ്ങളേയും ഇത്തരത്തിൽ കാണണം. അപാത്രദാനവും, പാത്രത്തിൽ നല്കാതിരിക്കലും."

**27. വ്യാസവാക്യം –** യുധിഷ്ഠിരൻ പറഞ്ഞു: "ബാലനായ അഭിമന്യു മരിച്ചു. ദ്രൗപദിയുടെ മക്കളൊക്കെ മരിച്ചു. ധൃഷ്ടദ്യുമ്നൻ മരിച്ചു. വിരാടൻ മരിച്ചു. വൃഷസേനൻ മരിച്ചു. ധൃഷ്ടകേതു മരിച്ചു. പോരിൽ നാനാനാട്ടുകാരായ മറ്റു രാജാക്കന്മാരും മരിച്ചു. എന്നെ ദുഃഖം വിടുന്നില്ല. ഞാൻ ജ്ഞാതിഘാതിയാണ്. ആർത്തനാണ്. രാജ്യാർത്ഥിയായ ക്രൂരനാണ്. സ്വവംശവിച്ഛേദകാരിയാണ്.

ഞാൻ ആരുടെ മടിത്തട്ടിൽ കളിയാടിയുരുണ്ടുവോ ആ ഗാംഗേയനായ മുത്തച്ഛനേയും രാജ്യലോഭിയായ ഞാൻ കൊല്ലിച്ചു.

വജ്രംപോലെ ഉഗ്രമായ അർജ്ജുനന്റെ ശരങ്ങൾ തറച്ച പിതാമഹനെ ശിഖണ്ഡിയുടെ മുമ്പിൽ വിറച്ചുനില്ക്കുന്ന ഗാംഗേയനെ കണ്ട സമയത്ത് നടുങ്ങിപ്പോയി! വൃദ്ധസിംഹാഭനും നീണ്ടുനിവർന്നവനുമായ എന്റെ അച്ഛാച്ഛൻ ശരങ്ങൾ ഏറ്റു നിന്ന ആ നില്പ് എങ്ങനെ ഞാൻ മറക്കും? കിഴക്കോട്ട് മുഖമായി ദുഃഖിച്ച് തേരിൽ ഉലഞ്ഞ മലപോലെ നിന്നനില്പു കണ്ട് ഞാൻ നടുങ്ങിപ്പോയി. വില്ലും അമ്പുമെടുത്ത് അദ്ദേഹം ഭൃഗുരാമനുമായി കുരുക്ഷേത്രത്തിൽ പലനാൾ പടവെട്ടി. കാശിയിൽവെച്ച് അദ്ദേഹം കന്യകയ്ക്കുവേണ്ടി ഒറ്റത്തേരാൽ രാജാക്കന്മാരെ പോരിന്നു വിളിച്ചു. ദുരാസദനും ചക്രവർത്തിയും ഉഗ്രായുധനുമായ ആ നരേന്ദ്രനെ ഞാൻ പോരിൽ തോല്പിച്ചു! തന്റെ മൃത്യുവിന്നുവേണ്ടി ആ പാഞ്ചാല്യനായ ശിഖണ്ഡിയെ അമ്പെയ്തു വീഴ്ത്താതിരുന്ന ആ വീരനെ അർജ്ജുനൻ വീഴ്ത്തി! എപ്പോൾ അർജ്ജുനൻ ആ പിതാമഹനെ അമ്പെയ്തു വീഴ്ത്തുന്നത് ഞാൻ കണ്ടുവോ അപ്പോൾ മഹർഷേ, എനിക്കു ഉഗ്രമായ ജ്വരം ബാധിച്ചു. ഞാൻ വിറച്ചുപോയി. ബാലരായ ഞങ്ങളെ പോറ്റി ഏറെക്കാലം ലാളിച്ചുവളർത്തിയ ആ മഹാശയനായ അച്ഛാച്ഛനെ രാജ്യലുബ്ധനായ ഈ മഹാപാപി കൊല്ലിച്ചു. ഞാൻ ഗുരുഘാതകനാണ്. സ്വല്പം നാൾക്കുള്ള രാജ്യത്തിന്നുവേണ്ടിയല്ലേ മൂഢനായ ഞാൻ ആ മഹാപാതകം ചെയ്തത്!

സർവ്വമന്നവരും പൂജിക്കുന്ന വില്ലാളിയായ ഗുരുനാഥനോടും ഞാൻ മഹാപരാധം ചെയ്തു മകനെപ്പറ്റി മഹാപാപിയായ ഞാൻ ഗുരുവിന്റെ മുമ്പിൽനിന്ന് മുഖത്തുനോക്കി നുണ പറഞ്ഞു. എന്നോട് ഗുരു പറഞ്ഞ വാക്ക് എന്റെ ദേഹത്തെ ചുട്ടുദഹിപ്പിക്കുന്നു. മഹർഷേ! 'സത്യം പറയൂ രാജാവേ, എന്റെ പുത്രൻ ജീവിച്ചിരിപ്പുണ്ടോ?' സത്യം കരുതി എന്നോട് ആ ദ്വിജോത്തമൻ ചോദിച്ചു. 'ആന' എന്ന് പതുക്കെ അദ്ദേഹം കേൾക്കാത്തവിധം ഞാൻ പറഞ്ഞു. രാജ്യം കൊതിക്കുന്ന ഈ ഞാൻ മഹാപാപിയാണ്! ഗുരുഘാതകനാണ്. സത്യമായ ചട്ടധരിച്ച് ഗുരുവിനോട് ഞാൻ അസത്യം പറഞ്ഞു: 'അശ്വത്ഥാമാവ് ഹതനായി' എന്ന് (അശ്വത്ഥാമാ ഹതഃ കുഞ്ജരഃ) ഞാൻ പറഞ്ഞു. ചത്തത് ആനയാണ്. ദുഷ്കരമായ ഏത് ക്രിയ കഴിച്ച് ഏത് ലോകത്തേയാണ് പാപിയായ ഈ ഞാൻ പ്രാപിക്കുക! പോരിൽ പിന്മാറാത്ത കർണ്ണനേയും ഞാൻ കൊല്ലിച്ചു! അത്യുഗ്രനായ ജ്യേഷ്ഠനെ! എന്നേക്കാൾ പാപി ആരുണ്ട്?

മലയിൽ പ്രസവിച്ച സിംഹത്തോടു തുല്യനായ, കുട്ടിയായ, അഭിമന്യുവിനെ ദ്രോണൻ കാക്കുന്ന വൻപടയിലേക്ക് രാജ്യലുപ്തനായ ഞാൻ കടത്തിവിട്ടു. അന്നുതൊട്ട് ഈ അർജ്ജുനന്റെ മുഖത്തു നോക്കാൻകൂടി ഞാൻ അശക്തനായി. കൃഷ്ണനെ നോക്കുവാനും ഞാൻ ശക്തനല്ല! ഭ്രൂണഹന്താവായ മഹാപാതകിയായ ഞാൻ അശക്തനാണ്. മക്കൾ അഞ്ചുപേരും മരിച്ച് ദുഃഖിക്കുന്ന കൃഷ്ണയെ അഞ്ച് അദ്രികൾ പോയ ഭൂമീദേവിയെപ്പോലെ കണ്ട് ഞാൻ ദുഃഖിക്കുന്നു. ആ കുറ്റംചെയ്ത ഞാൻ മഹാപാപിയാണ്. ഈ ഭൂമി മുഴുവൻ മുടിച്ച മഹാപാപിയാണ് ഞാൻ. ഈ മട്ടിലിരുന്ന് എന്റെ ദേഹം ഞാൻ നശിപ്പിക്കും. ഗുരുഘാതകനായ ഞാൻ പ്രായോപവേശം ചെയ്യുന്നു. കുലം മുടിച്ച ഈ പാപി ഇനിയൊരു ജാതിയിലും പിറക്കരുത്. ഞാൻ ഇനി ഉണ്ണുകയില്ല, വെള്ളംപോലും ഒരിക്കലും കുടിക്കുകയില്ല. ഇവിടെയിരുന്ന് പ്രിയമായ പ്രാണനെ ഞാൻ ശോഷിപ്പിക്കും. ഹേ മുനീന്ദ്രരേ, നിങ്ങൾ യഥേഷ്ടം പോയാലും. ഞാൻ ഈ ലോകം വിടുന്നു. നിങ്ങൾ എന്നിൽ പ്രസാദിക്കണം. നിങ്ങളെയൊക്കെ സമ്മതിപ്പിച്ച് ഞാൻ എന്റെ ശരീരം ത്യജിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന ബന്ധുശോകാർത്തനായ യുധിഷ്ഠിരനെ 'ഇതു വയ്യ!' എന്നു തടുത്ത് മുനീശ്വരനായ വ്യാസൻ പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ഹേ രാജാവേ, ഇങ്ങനെ കഠിനമായ ദുഃഖത്തിൽ ഭവാൻ മുഴുകരുത്. ഞാൻ വീണ്ടും വീണ്ടും പറയുന്നു. പ്രഭോ, ഇതു ദൈവഹിതമാണ്. ജനിച്ച ജീവികൾക്കൊക്കെ മരണമുണ്ട്. സംയോഗം വിപ്രയോഗാന്തമാണ്. അതു തീർച്ചയാണ്. വെള്ളത്തിലെ പോളപോലെയുണ്ടാകുന്നു, നശിക്കുന്നു. വൃദ്ധികളൊക്കെ ക്ഷയത്തിലേ ചെന്നുനിൽക്കൂ! ഉയർച്ചകളൊക്കെ പതനത്തിലേ അവസാനിക്കൂ! സംയോഗങ്ങളെല്ലാം വിരഹത്തിലേ കലാശിക്കൂ! ജീവിതം മരണാന്തമാണ് (മരണാന്തം ഹി ജീവിതം) സുഖങ്ങളൊക്കെ ദുഃഖത്തിലേ ചെന്നവസാനിക്കൂ! സുഖം, ദുഃഖാന്തം, ആലസ്യം, ദാക്ഷ്യം, ദുഃഖം, സുഖോദയം, ഭൂതി, ശ്രീ, ഹ്രീ, കീർത്തി, ധൃതി ഇവ ദക്ഷന്നുള്ളതാണ്; അലസന്ന് ഇവയൊന്നുമില്ല. സുഖത്തിന്ന് ബന്ധുക്കൾ മതിയാകയില്ല. ദുഃഖത്തിന്ന് വൈരികളാവുകയില്ല. പ്രജ്ഞ അർത്ഥത്തിന്നു പറ്റുകയില്ല. വിത്തം സുഖത്തിന്നും മതിയാകയില്ല. ധാതാവു സൃഷ്ടിച്ചവിധം ഹേ കൗന്തേയാ, നീ ധർമ്മംചെയ്യുക. അതുകൊണ്ട് രാജാവേ, നിനക്കു സിദ്ധിയുണ്ടാകും. നീ കർമ്മേശനല്ല രാജാവേ!"

**28. വ്യാസവാക്യം –** വൈശമ്പായനൻ പറഞ്ഞു: "ശോകാഭിതപ്തനായി പ്രാണത്യാഗം ചെയ്യുവാനൊരുങ്ങിയ ധർമ്മപുത്രന്റെ ശോകം വ്യാസൻ പറഞ്ഞുതീർത്തു."

വ്യാസൻ പറഞ്ഞു: "ഇതിന്നുദാഹരണമായി പണ്ടുള്ളവർ പറയാറുള്ള അശ്മഗീതം ഹേ പാണ്ഡവാ, നീ ധരിക്കൂ! പ്രാജ്ഞനായ അശ്മബ്രാഹ്മണനോടു പണ്ട് ദുഃഖാർത്തനായി വിദേഹരാജാവായ ജനകൻ തനിക്കുള്ള സംശയം ചോദിച്ചു."

ജനകൻ പറഞ്ഞു: "ജ്ഞാതികൾക്കും ധനത്തിനും അഭിവൃദ്ധിയുണ്ടാകുമ്പോഴും. ക്ഷയമുണ്ടാകുമ്പോഴും ശുഭകാംക്ഷിയായ മർത്ത്യൻ എന്താണു ചെയ്യേണ്ടതെന്നറിയിച്ചാലും."

അശ്മാവ് പറഞ്ഞു: "മനുഷ്യന് ദേഹമുണ്ടായതുമുതൽ മേൽക്കുമേൽ ഓരോരോ സുഖദുഃഖങ്ങൾ ഉണ്ടാകുന്നു. ഓരോരോ ദുഃഖവുമുണ്ടാകുമ്പോൾ അത് കാറിനെ കാറ്റുപോലെ അടിച്ച് ചൈതന്യം പോക്കുന്നു. 'സിദ്ധനാണ് ഞാൻ, അഭിജാതനാണ് ഞാൻ, വെറും മാനുഷ്യനല്ല ഞാൻ' എന്നീ വിചാരങ്ങൾ അവന്ന് ആദ്യമായി ഉണ്ടായാൽ അവന്റെ ഉള്ള് അഹങ്കാരത്തിൽ നിറഞ്ഞിരിക്കും. അച്ഛൻ നേടിയ സ്വത്ത് പോരാതെ പരധനത്തിൽ കൊതിമൂത്ത് അവനേടുവാൻ മനസ്സു വെക്കുകയായി. മര്യാദവിട്ട് തെറ്റായ മാർഗ്ഗത്തിൽ ധനം നേടാൻ നോക്കുന്ന അവനെ രാജാവ്, മാനിനെ വേടൻ അമ്പുകൊണ്ടെന്നവിധം തടുക്കുവാൻ നോക്കും. ഇരുപതു വയസ്സായവരും, മുപ്പതു വയസ്സായവരും, ആരും ഒരു നൂറ്റാണ്ടിലേറെ ജീവിച്ചിട്ടില്ല. രാജാവേ, അതുകൊണ്ട് ആ മഹാസങ്കടങ്ങൾക്കാണു ചികിത്സിക്കേണ്ടത്. അതു ബുദ്ധികൊണ്ടാണ്. ജീവിയുടെ വൃത്തം നോക്കിക്കണ്ട് ചികിത്സ നിശ്ചയിക്കണം. മനസ്സിലുള്ള ദുഃഖം ഉൾഭ്രമം മൂലമുണ്ടാകുന്നതാണ്. അനിഷ്ടപ്രാപ്തിയും കാരണമായേക്കാം. മൂന്നാമതൊന്നില്ല. ഇപ്രകാരം ഓരോരോ ദുഃഖങ്ങൾ മനുഷ്യനെ ബാധിക്കും. വിഷയാസംഗജാതങ്ങളായ ആ ദുഃഖങ്ങൾ പല മാതിരിയുണ്ട്.

മനുഷ്യനെ ചെന്നായ്ക്കൾപോലെ ജരാമൃത്യുക്കൾ കടിച്ചുകീറി തിന്നും. അശക്തന്മാരെയും, ശക്തന്മാരേയും, കൃശന്മാ

രെയും, കൂറ്റന്മാരെയുമൊക്കെ അതു കടിച്ച് കൊന്നു തിന്നും. ഈ ജരാമൃത്യുക്കളുടെ പിടിയിൽനിന്ന് വിട്ടോടുവാൻ ഒരു ജീവിക്കും സാധിക്കുകയില്ല. ഏഴാഴിചൂഴുന്ന ഊഴിക്കൊക്കെ അധീശനായാലും ജരയുടെ പിടിയിൽ ജീവികളൊന്നും വിട്ടുപോരികയില്ല. അവയ്ക്ക് സുഖമോ ദുഃഖമോ വന്നുകൂടും ഏതവശനും അതിന്റെ പിടിയിൽപ്പെടും. ഇതിന്നു യാതൊരു മറുകൈയുമില്ല. ചെറുപ്പത്തിലോ, യുവത്വത്തിലോ, വാർദ്ധക്യത്തിലോ എപ്പോഴെന്നില്ല വരികതന്നെ ചെയ്യും. ഈ അർത്ഥങ്ങളും അനർത്ഥങ്ങളും കാംക്ഷിക്കാതെതന്നെ വരും. അനിഷ്ടാസംഗം, ഇഷ്ടജനവിയോഗം ഇങ്ങനെയുള്ള ഇഷ്ടാനിഷ്ടങ്ങൾ വിധിയുടെ നിശ്ചയംപോലെ വരുന്നു. ജീവികളുടെ ഉത്ഭവം, ജീവികളുടെ നാശം, ജീവികളുടെ നേട്ടം, അദ്ധ്വാനം, യോഗം ഇവയൊക്കെ നിശ്ചയമായും വന്നുകൂടുന്ന കാര്യങ്ങളാണ്.

ഗന്ധം, വർണ്ണം, രസം, സ്പർശം ഇവയൊക്കെ സ്വഭാവാൽ വിട്ടുപോകുന്നു. ഇപ്രകാരം സുഖദുഃഖങ്ങൾ വിധിച്ചപോലെ വന്നുചേരുകയും ചെയ്യും. ആസനം, ശയനം, യാനം, ഉത്ഥാനം, പാനം, ഭോജനം ഇവയൊക്കെ ജീവികൾക്ക് കാലത്താൽ വന്നു ചേരുകയും ചെയ്യും.

വൈദ്യന്മാരും രോഗികളാകും. ശക്തന്മാരും അശക്തന്മാരാകും. ശ്രീമാന്മാരും ഷണ്ഡന്മാരാകും. കാലത്തിന്റെ മാറ്റം വിചിത്രംതന്നെ!

കുലത്തിൽ ജനനം, വീര്യം, ആരോഗ്യം, രൂപം, സൗഭാഗ്യം, ഉപഭോഗം ഇവയെല്ലാം ഭാവിയോഗത്താൽ സംഭവിക്കും.

മക്കളുണ്ടാകണമെന്ന് ആഗ്രഹമില്ലാത്ത ദരിദ്രന്മാർക്ക് വളരെയധികം മക്കളുണ്ടാകുന്നു. ധനികന്മാർക്ക് പുത്രരുണ്ടാകാൻ ആഗ്രഹിച്ചിട്ടും ഉണ്ടാകുന്നുമില്ല. വിധിയുടെ ചേഷ്ടിതം വിചിത്രം തന്നെ!

വ്യാധി, അഗ്നി, ജലം, ശസ്ത്രം, വിശപ്പ്, ജ്വരം, കീഴോട്ടുള്ള വിഴ്ച, വിഷം, ആപത്ത് ഇവയാലൊക്കെ മരണം ജീവികൾക്കുണ്ടാകും. സൃഷ്ടിക്കുമ്പോൾ വിധിച്ച സേതുവിൽക്കൂടെയാണ് ജീവി യാത്രചെയ്യുന്നത്. അതിനെ അതിക്രമിക്കുന്നവനെയും വിട്ടുപോകുന്നവനെയും നാം കാണുന്നില്ല. ചാടിക്കയറുന്നവൻ നിഗ്രഹിക്കപ്പെടാതെയും കാണുന്നുണ്ട്. യുവാവായ ധനവാൻ നശിക്കുന്നതും നാം കാണുന്നുണ്ട്. ജരയിൽപ്പെട്ട് നൂറ്റാണ്ടു ദുഃഖിച്ചു ജീവിക്കുന്ന ദരിദ്രനേയും നാം കാണുന്നുണ്ട്. ദരിദ്രന്മാർ ചിരംജീവികളായിരിക്കുന്നതും കാണ്മാനുണ്ട്. സമൃദ്ധിയുള്ള കുലത്തിൽ ജനിച്ച് പാറ്റപോലെ നശിച്ചുപോകുന്നവരേയും നാം കാണുന്നുണ്ട്. പ്രായേണ ശ്രീമാന്മാർക്ക് ശക്തിഅനുഭവിക്കുവാൻ കഴിയാതെ പോകുന്നതായും കാണുന്നു. ദരിദ്രന്മാർക്ക് വിറകുപോലും തിന്നാൽ ദഹിച്ചുപോകും.

കാലചോദിതൻ ഇതു ഞാൻ ചെയ്യുന്നുവെന്നു വിചാരിക്കുന്നു. ഇഷ്ടകാര്യങ്ങൾ സന്തോഷംകൂടാതെ ചിലർ ചെയ്യുന്നു. ദുഷ്ടൻ പാതകം ചെയ്യുന്നു.

വേട്ട, ചൂതാട്ടം, കുടി, പെണ്ണുപിടുത്തം, ബുധഗർഹിതം ഇതിൽ മാന്യരായ അറിവുള്ളവരുംകൂടി ഏർപ്പെട്ടുകാണുന്നു. ആഗ്രഹിച്ചതും ആഗ്രഹിക്കാത്തതുമായ അർത്ഥമൊക്കെ ഇങ്ങനെ കാലത്താൽ ജീവികൾക്കൊക്കെ വന്നുചേരുന്നു. അതിന്റെ കാരണം നാം കാണുന്നില്ല.

കാറ്റ്, ആകാശം, തീ, ചന്ദ്രൻ, സൂര്യൻ, സന്ധ്യ, ജ്യോതിസ്സ്, പുഴ, കുന്ന് ഇവയെ നശിപ്പിക്കുന്നത് ആര്? സൃഷ്ടിക്കുന്നത് ആര്?

കാലത്താൽ ചൂടും, കുളിരും, മഴയും മാറിമാറി വരും. ഇപ്രകാരം മനുഷ്യർക്ക് സുഖദുഃഖങ്ങളും വന്നുകൂടുന്നു. ഔഷധം, മന്ത്രം, ഹോമം, ജപം ഇവയൊന്നും മരണമോ, ജരയോ വന്നുപെട്ട മർത്ത്യനെ അവയിൽനിന്നു രക്ഷിക്കുകയില്ല. സമുദ്രത്തിൽ എങ്ങനെ ഒഴുകിവരുന്ന മരമുട്ടിയും, അതുപോലെ വരുന്ന മറ്റൊരു മുട്ടിയും കൂട്ടിമുട്ടി പിരിയുന്നുവോ, അതേമട്ടാണ് ഭൂതജാലങ്ങളുടെ സമ്മേളനം.

സ്ത്രീകളുടെ ഗീതവാദ്യങ്ങൾ അനുഭവിച്ച പുരുഷന്മാരിലും, ആരുമില്ലാത്ത അനാഥജനങ്ങളിലും കാലം ഒപ്പം അഷ്ടി നല്കുന്നു. അനേകായിരം അമ്മമാരും, അനേകായിരം അച്ഛന്മാരും, അനേകായിരം ഭാര്യമാരും, അനേകായിരം പുത്രന്മാരും സംസാരത്തിൽ മുഴുകിയിട്ടുണ്ട്, മുഴുകുന്നുമുണ്ട്. അവർ ആർക്കുവേണ്ടി മുഴുകി? നമ്മൾ ആർക്കുവേണ്ടി മുഴുകുന്നു?

ഇവന്ന് ആരും ഉണ്ടാവുകയില്ല. ഇവൻ ആരുടേയുമല്ല. ഭാര്യ, ബന്ധു, സുഹൃത്ത് ഇവരുമായുള്ള ചേർച്ച, ഇവർവഴിയായുള്ള ബന്ധം മാത്രമാണ്.

ഞാൻ എവിടെ ഇരിക്കുന്നു? എവിടേക്കു പോകുന്നു? ഞാനാരാണ്? എന്തിനു ഞാൻ ഇവിടെ ഇരിക്കുന്നു? ഞാൻ ദുഃഖിക്കുന്നത് എന്തിനാണ്? ഉത്തരമില്ലാത്തതാണ് ഈ ചോദ്യം. ഒന്നും തിരിയാത്ത ജീവിതരഹസ്യത്തെ ചിന്തിച്ച് മനസ്സിനെ അടക്കിനിർത്തുക!

അനിത്യവും അപ്രിയവുമായ സംസാരചക്രത്തിന്റെ ചുറ്റലിൽ വഴിയിൽ വന്നുകൂടുന്ന കൂട്ടുകാർ മാത്രമാണ് ഭ്രാതാവ്, അച്ഛൻ, അമ്മ, സഖാവ് എന്നിവരെല്ലാം. പണ്ഡിതന്മാരും തങ്ങളുടെ കണ്ണുകൊണ്ടു പരലോകത്തെ കണ്ടിട്ടില്ല. ഭക്ഷണക്കൊതിയാൽ മനസ്സാക്ഷിക്കു വിരോധമായി ശാസ്ത്രങ്ങൾ തെറ്റിക്കാതിരിക്കാൻ ശ്രദ്ധിക്കണം. പിതൃദൈവകൃത്യങ്ങൾ ചെയ്യണം. ധർമ്മകർമ്മങ്ങൾ ചെയ്യണം. വിധിപ്രകാരം യജിക്കണം. ത്രിവർഗ്ഗം ചെയ്യണം. ബുദ്ധിയുള്ളവൻ ഇവയൊക്കെ അനുഷ്ഠിക്കണം.

ഈ ജഗത്ത് ആഴമേറുന്ന കാലത്തിന്റെ കടലിൽ ആണ്ടു പോകും. ലോകം ജരാമൃത്യുവാൽ ഗ്രസിക്കപ്പെടും. അത് ഒരുത്തനും ഓർക്കുന്നില്ല. പരിഗ്രഹത്തോടുകൂടിയവരും, ആയുർവ്വേദം പഠിച്ചവരുമായ പല വൈദ്യന്മാരും രോഗപീഡിതരായി കാണപ്പെടുന്നുണ്ട്. അവർ ഓരോരോ കഷായവും, നെയ്യും. രസായനവും മറ്റും പാകംചെയ്ത് വിധിപ്രകാരം കഴിച്ചാലും മൃത്യുവിനെ കരയെ കടലിന്നെന്നവിധം കടക്കുവാൻ കഴിയുന്നില്ല! നന്നായി രസായനം സേവിക്കുന്ന രസായനവിജ്ഞരെ ജര തകർക്കുന്നതും നാം കാണുന്നുണ്ട്. ആന മരത്തെ തകർക്കുന്നപോലെ തകർത്തുവിടുന്നുണ്ട്.

ഇപ്രകാരം തപസ്വികളും സ്വാദ്ധ്യായം ശീലിക്കുന്നവരും ദാനം ചെയ്യുന്നവരും യജ്ഞം ചെയ്യുന്നവരും ഇവരാരുംതന്നെ ജരാമൃതികൾ കടക്കുന്നതായി കാണുന്നില്ല. കഴിഞ്ഞ ദിവസങ്ങൾ തിരിച്ചുവരികയില്ല. കഴിഞ്ഞുപോയവ കഴിഞ്ഞവതന്നെ. മാസങ്ങളും ആണ്ടുകളും വീണ്ടും തിരികെ വരികയില്ല. പക്ഷങ്ങളും രാത്രികളും അങ്ങനെതന്നെ. ജനിച്ചവർക്കൊക്കെ ഇതാണു നില. ഇങ്ങനെ കാലത്തിന്റെ വമ്പുചേർന്ന ധ്രുവമായ മാർഗ്ഗത്തെ അനിത്യനും അവശനുമായ നരൻ പ്രാപിക്കുന്നു. കാലം സർവ്വഭൂതനിഷേവിതമാണ്! ദേഹം ജീവനിലോ ജീവൻ ദേഹത്തിലോ ആദ്യം ബന്ധപ്പെടുന്നു. പിന്നെ ജീവിതത്തിന്റെ വഴിയാത്രയിൽ ഭാര്യാബന്ധുക്കളേയും കൂട്ടിമുട്ടുന്നു. യാത്രയിൽ ഒരാൾക്ക് മറ്റൊരാളോട് എന്നെന്നും കൂട്ടുനില്ക്കുവാൻ സാധിക്കയില്ല. സ്വന്തം ദേഹത്തോടുപോലും സാധിക്കയില്ല. പിന്നെ അന്യനോടു പറയുവാനുണ്ടോ?

ഹേ രാജാവേ! നിന്റെ അച്ഛൻ ഇപ്പോൾ എവിടെയാണ്? മുത്തച്ഛനെവിടെ? നീ അവരെ കാണുന്നില്ലല്ലോ അവർ നിന്നേയും കാണുന്നില്ല! പുരുഷൻ സ്വർഗ്ഗത്തേയും നരകത്തേയും കാണുന്നില്ല! സത്തുക്കളുടെ ആഗമം അവരുടെ നേത്രമാണ്. അതുകൊണ്ട് ആ കണ്ണുകൊണ്ട് കണ്ടു വേണ്ടതു ചെയ്യുക! ബ്രഹ്മചര്യം അനുഷ്ഠിക്കണം, സന്താനങ്ങളെ ജനിപ്പിക്കണം, യജിക്കണം. അസൂയവിട്ട് പിതൃക്കൾക്കും ദേവകൾക്കും മനുഷ്യർക്കുമുള്ള കടം വീട്ടണം.

പ്രജയ്ക്കുവേണ്ടി വേളികഴിച്ചവനും, ശക്തശീലനും, ആദ്യം ബ്രഹ്മചാരിയും ഏകാന്തദൃഷ്ടിയുമായ ധീമാൻ സ്വർഗ്ഗത്തേയും ലോകത്തേയും ആരാധിക്കട്ടെ! സമചിത്തനായി ധർമ്മം ചെയ്യു

ന്നവനും ദ്രവ്യം സംഭരിക്കുന്നവനുമായ ധർമ്മിഷ്ഠനായ രാജാവിന്ന് ചരാചരങ്ങൾ നിറഞ്ഞ ഈ ലോകത്തിൽ എങ്ങും യശസ്സു വർദ്ധിക്കുന്നതാണ്."

"ഇപ്രകാരം യുക്തിപൂർണ്ണമായ വാക്കുകൾ കേട്ട് വിദേഹ രാജാവ് അശ്മാവിനോടു വിടവാങ്ങി. ജനകമഹാരാജാവ് ശുദ്ധാത്മാവായി ശോകം ശമിച്ച് സ്വഗൃഹത്തിലേക്കു മടങ്ങി.

അപ്രകാരം ഹേ യുധിഷ്ഠിരാ, ശോകം വിട്ട് ശക്രോപമനായി ഹർഷത്തെ പ്രാപിക്കുക! ക്ഷാത്രധർമ്മത്താൽ ക്ഷിതിയെ ജയിച്ചവനാണ് ഭവാൻ അതിനെ പ്രാപിക്കുക. ആത്മനിന്ദ വിടുക!"

**29. ഷോഡശരാജോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "ധർമ്മപുത്രരാജാവ് മിണ്ടാതിരിക്കെ അർജ്ജുനൻ കൃഷ്ണനോടു പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "ജ്ഞാതിശോകതപ്തനായി പരന്തപനായ രാജാവ് ശോകാബ്ധിയിൽ മുങ്ങിപ്പോയിരിക്കുന്നു. ജ്യേഷ്ഠൻ വ്യാകുലപ്പെട്ടുകൊണ്ടിരിക്കുന്നു. അദ്ദേഹത്തെ ഒന്നു സമാശ്വസിപ്പിക്കൂ മാധവാ! നാം എല്ലാവരും വീണ്ടും സംശയത്തിലായിരിക്കുന്നു, ജനാർദ്ദനാ! ഈ ശോകം തീർത്തില്ലെങ്കിൽ എല്ലാം അബദ്ധത്തിലാകും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വീരനായ അർജ്ജുനൻ പറഞ്ഞപ്പോൾ പുണ്ഡരീകാക്ഷനായ അച്യുതൻ രാജാവിന്റെ നേരിട്ടുചെന്നു. നിരസിക്കുവാൻതക്ക ഒരാളല്ല ധർമ്മജന്ന് അച്യുതൻ. ബാല്യംതൊട്ടേ അർജ്ജുനനേക്കാൾ ഇഷ്ടപ്പെട്ടവനാണ് കൃഷ്ണൻ. ശൈലസ്തംഭംപോലെയുള്ള ചന്ദനംതേച്ച കൈപിടിച്ച് മഹാബാഹുവായ കൃഷ്ണൻ ചിരിച്ചു. വിനോദത്തോടെ പറയുവാൻ ഭാവിച്ചപ്പോഴേക്കും യുധിഷ്ഠിരന്റെ മുഖം പ്രസന്നമായി. കണ്ണിൽ ഒരു പ്രകാശം വ്യാപിച്ചു പുഞ്ചിരി പുറത്തുവന്നു. പല്ലുകൾ വിളങ്ങി. സൂര്യോദയത്തിൽ വിടർന്ന താമരപ്പൂവുപോലെ യുധിഷ്ഠിരന്റെ മുഖം പ്രശോഭിച്ചു."

വാസുദേവൻ പറഞ്ഞു: "ദേഹം ചടയ്ക്കുന്ന വിധം ശോകത്തിൽ മുഴുകിയിരിക്കരുത്. ഭവാൻ എത്ര ദുഃഖിച്ചാലും ചത്തവരെ ജീവിപ്പിച്ചെടുക്കാൻ സാധിക്കയില്ല. സ്വപ്നത്തിൽ കണ്ട നേട്ടങ്ങൾ ഉണർന്നാൽ പോകുന്നപോലെ ഈ ക്ഷത്രിയന്മാരൊക്കെ പോരിൽ അവസാനിച്ച് മാഞ്ഞുപോയി. അവരൊക്കെയും ശൂരന്മാരായിരുന്നു. നേരിട്ട് യുദ്ധംചെയ്തു ജയിച്ചവരുമായിരുന്നു. പിന്തിരിഞ്ഞ് ഓടിയവരോ, ഓടുമ്പോൾ വീണവരോ അതിൽ ഉണ്ടായിട്ടില്ല. പ്രാണനെ ഉപേക്ഷിച്ചും പോരിൽ ഏറ്റ വീരരായിരുന്നു അവർ. ശസ്ത്രപൂതന്മാരായിത്തന്നെ അവർ സ്വർഗ്ഗംപ്രാപിച്ചു. അവരെപ്പറ്റി ദുഃഖിക്കുവാൻ എന്തുണ്ട്?

ക്ഷത്രധർമ്മസ്ഥരായ ആ ശൂരർ വേദവേദാംഗവേദികളുമായിരുന്നു. ഹേ വീരാ, സൽഗതി പ്രാപിച്ചവരാണ് അവർ. അവരെപ്പറ്റി മാഴ്കുവാനെന്തുണ്ട്? മരിച്ച യോഗ്യരായ ഭൂമിപാലകന്മാരെ ഭവാൻ കേട്ടറിവുണ്ടല്ലോ, അതിന്നുദാഹരണമായി ഈ പഴങ്കഥ പറഞ്ഞുവരാറുണ്ട്.

പുത്രശോകാർത്തനായ സൃഞ്ജയനോട് നാരദൻ പറഞ്ഞതാണ്: 'ഹേ സൃഞ്ജയാ, സുഖദുഃഖങ്ങളിൽനിന്ന് ഞാനും, നീയും, ലോകരും വിമുക്തരല്ലാതെ ചാകുന്നതിൽ എന്തിന് ആവലാതിപ്പെടുന്നു?

ആദ്യമേതന്നെ രാജാക്കന്മാർക്കുള്ള മഹാഭാഗ്യം ഞാൻ പറയാം. അതു നീ ശ്രദ്ധയോടെ കേൾക്കുക! അതു മനസ്സിരുത്തി കേൾക്കുക! പിന്നെ ഭവാൻ ദുഃഖിക്കയില്ല. മരിച്ച യോഗ്യരായ ഭൂപന്മാരുടെ കഥ കേട്ട് സന്താപം ശമിപ്പിക്കുക. സവിസ്തരം കേൾക്കുക. ഈ കഥ കേട്ടാൽ ക്രൂരഗ്രഹദോഷങ്ങൾപോലും നീങ്ങുകയും ആയുസ്സുവർദ്ധിക്കുകയും ചെയ്യും. രാജാഗ്രണികളുടെ ഈ കഥ ഉത്തമമായിട്ടുള്ളതാണ്. ശോഭനവുമാണ്!

ആവിക്ഷിതനായ മരുത്തൻ മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! ഇന്ദ്രനും വരുണനും ചേർന്ന് വ്യാഴം തുടങ്ങിയ ദേവകളോടുകൂടി ഈ മഹാനായ രാജാവിന്റെ അദ്ധ്വരത്തിൽ ചെന്നു. ശക്രദേവനെ അവൻ സ്പർദ്ധകൊണ്ടു ജയിച്ചു. വിദ്വാനായ ബൃഹസ്പതി, ശക്രപ്രിയാർത്ഥിയായിരുന്നതുകൊണ്ട് ആ രാജാവിനെ ധിക്കരിച്ച്, അനുസരിച്ചില്ല. ഉടനെ രാജാവ് ബൃഹസ്പതിയുടെ സഹോദരനായ സംവർത്തനെക്കൊണ്ട് യജിപ്പിച്ചു.

ആ രാജാവ് രാജ്യം ഭരിക്കുന്ന കാലത്ത് ഉഴാതെതന്നെ ഭൂമിക്കുവിളവുണ്ടായി. ചൈത്യമാലിനിയായ ഭൂമി വിളങ്ങി!

ആവിക്ഷിതമഹാരാജാവിന്റെ സത്രത്തിൽ വിശ്വേദേവന്മാർ സദസ്യരായി. മഹാന്മാരായ മരുത്തുക്കളും സാദ്ധ്യരും വിളമ്പക്കാരായി.

മരുത്തുക്കൾ മരുത്തന്റെ സോമം പാനംചെയ്യുകയാൽ ദേവദാനവഗന്ധർവ്വന്മാരിൽവെച്ച് ഏറെ ദക്ഷിണ നേടി ഹേ യുധിഷ്ഠിരാ, നിന്നേക്കാൾ നാലിരട്ടി മേന്മകൂടിയ അവൻ മരിച്ചുപോയി. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു അവൻ. പുത്രനെപ്പറ്റി ദുഃഖിക്കരുത്.

സുഹോത്രനായ അതിഥിയും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! അവൻ വാഴുന്ന കാലത്ത് ഇന്ദ്രൻ ഒരാണ്ട് സ്വർണ്ണം വർഷിച്ചു. ഭൂമിക്ക് വസുമതിയെന്ന നാമം ആ രാജാവിന്റെ കാലത്ത് യഥാർത്ഥമായിത്തീർന്നു. പുഴകളിൽപ്പോലും സ്വർണ്ണം ഒഴുകി.

വിശ്വപൂജിതനായ ഇന്ദ്രൻ ആമ, ഞണ്ട്, മുതല, മകരം, ശിംശുമാരം ഇവയെ പുഴയിൽ വീഴ്ത്തി. നൂറും ആയിരവും ജലജന്തുക്കളും പുഴയിൽ വീണുകണ്ടപ്പോൾ, അവയൊക്കെ സ്വർണ്ണവർണ്ണമായിക്കണ്ടപ്പോൾ, അതിഥിരാജാവ് വിസ്മയിച്ചു. അന്തമറ്റു നിറഞ്ഞ സ്വർണ്ണം കുരുജാംഗലയിൽ യജിക്കുന്ന രാജാവ് യജ്ഞമദ്ധ്യത്തിൽവെച്ച് ബ്രാഹ്മണർക്കു ദാനംചെയ്തു. ഹേ, സൃഞ്ജയാ! നിന്നേക്കാൾ നാലുമടങ്ങുയോഗ്യനായ അവനും മരിച്ചു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു അവൻ. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കൂ! ഹേ അയജ്വാവും അദാതാവുമായ നിന്റെ പുത്രനെപ്പറ്റി ചിന്തിച്ചു ദുഃഖിക്കരുത്. അടങ്ങൂ. ദുഃഖം വെടിയൂ!

അംഗരാജാവായിരുന്ന ബൃഹദ്രഥനും മരിച്ചുപോയെന്നു കേൾക്കുന്നു. അവൻ യജ്ഞത്തിന്റെ മദ്ധ്യത്തിൽ ദക്ഷിണയായി ആയിരമായിരം ശ്വേതാശ്വങ്ങളെയും പൊൻകോപ്പുകൾ അണിഞ്ഞ ആയിരമായിരം കന്യകമാരെയും ദക്ഷിണയായി നല്കി. അതിപത്മികളായ ആയിരമായിരം ആനകളേയും നല്കി. അനേകായിരം പൊൻകോപ്പണിഞ്ഞ കാളകളേയും അത്രതന്നെ പശുക്കളേയും ദക്ഷിണയായി നല്കി. അംഗൻ വിഷ്ണുപദപർവ്വതത്തിൽ യജിക്കുമ്പോൾ ഇന്ദ്രൻ സോമത്താലും, വിപ്രർ ദക്ഷിണയാലും മദിച്ചു. പണ്ട് അവൻ ചെയ്ത നൂറു യജ്ഞങ്ങളിൽ ദേവമാനുഷഗന്ധർവ്വന്മാരേക്കാൾ കൂടുതൽ ദക്ഷിണ നല്കി. ഇങ്ങനെ ഒരു ദാനശീലൻ ഇന്നേവരെ ഭൂമിയിൽ പിറന്നിട്ടില്ല. അംഗൻ സോമസംസ്ഥം നല്കിയപോലെ ഇന്നേവരെ ആരും വിത്തം നല്കിയിട്ടില്ല. അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലുമടങ്ങ് നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. പുത്രനെപ്പറ്റി മാഴ്കരുത്.

ഔശീനരനായ ശിബിരാജാവും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! ഈ ഭൂമി മുഴുവൻ തോൽവാറുകൊണ്ട് എന്നപോലെ ചുറ്റിയവനാണ് ആ രാജാവ്. മുഴുത്ത രഥഘോഷം കൊണ്ട് ഭൂമിയൊക്കെ മുഴക്കുന്നവനായിരുന്നു. ഭൂമി ഏകച്ഛത്രമാക്കിത്തീർത്തു അവൻ തന്റെ ജൈത്രത്തേരുകൊണ്ട്. ആരണ്യപശുവർഗ്ഗങ്ങളുള്ള അവന്ന് എത്ര പശുക്കളും അശ്വങ്ങളുമുണ്ടോ അത്ര പശുക്കളെ യജ്ഞത്തിൽ ബ്രാഹ്മണർക്കു ദാനംചെയ്തു. ആ ഔശീനരനായ ശിബിയെ താങ്ങുവാൻ ഒരാളേയും പ്രജാപതി കണ്ടില്ല. രാജാക്കന്മാരിൽ ആരും ഉണ്ടായിട്ടില്ല, ഉണ്ടാവുകയുമില്ല. ഇന്ദ്രവീര്യനായ ശൈബ്യൻ, ഔശീനരരാജർഷി, അതുല്യപ്രഭാവനായിരുന്നു. അവനും മരിച്ചു സൃഞ്ജയാ! നിന്റെ പുത്രനേക്കാൾ നാലിരട്ടി യോഗ്യനായിരുന്നു; സുകൃതിയായിരുന്നു.

നിന്റെ പുത്രനോ, അയജ്വാവും അദാതാവുമായിരുന്നു. അവനെപ്പറ്റി നീ ദുഃഖിക്കുന്നതിൽ യാതൊരർത്ഥവുമില്ല.

ദുഷ്യന്തപുത്രനായ ഭരതൻ മരിച്ചു എന്നു കേൾക്കുന്നു. സൃഞ്ജയാ! ശകുന്തളാപുത്രനായ ആ രാജാവ് വളരെ സമ്പത്തു നേടിയ മഹാത്മാവായിരുന്നു. മുന്നൂറശ്വങ്ങളെ കെട്ടി യമുനാതടത്തിൽ ദേവന്മാർക്ക് ആയിരം അശ്വമേധങ്ങൾ നടത്തി. ഗംഗയിൽ നൂറ് രാജസൂയവും ചെയ്തു. ഭരതന്റെ മഹാകർമ്മംപോലെയുള്ള കർമ്മം അനുഷ്ഠിച്ച് സ്വർഗ്ഗംപ്രാപിക്കുവാൻ ഒരു രാജാവിന്നും സാദ്ധ്യമല്ല. അനേകായിരം അശ്വങ്ങളെക്കൊണ്ട് അവൻ വേദി നിറച്ചു. പത്മസാഹസ്രകം കണ്വന്നു ഭരതൻ നല്കി. ഹേ സൃഞ്ജയാ, ആ ഭരതനും മരിച്ചുപോയി! നിന്നേക്കാൾ നാലുമടങ്ങ് നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. നീ പുത്രനെപ്പറ്റി മാഴ്കരുത്.

ദശരഥപുത്രനായ ശ്രീരാമനും മരിച്ചു എന്നു കേൾക്കുന്നു. സൃഞ്ജയാ! തന്റെ ഔരസപുത്രന്മാരെപ്പോലെ പ്രജകളോട് വാത്സല്യമുണ്ടായിരുന്നു ആ രാജാവിന്ന്. അവന്റെ നാട്ടിൽ വിധവമാരുണ്ടായിരുന്നില്ല അനാഥകളുമുണ്ടായിരുന്നില്ല. രാമൻ രാജ്യം ഭരിക്കുന്ന കാലത്ത് അവർക്കൊക്കെ രാമൻ അച്ഛനായിരുന്നു. പർജ്ജന്യം യഥാകാലം വർഷിച്ച് സസ്യസഞ്ചയം ധാരാളം ഉണ്ടാക്കി. എല്ലായിടത്തും സുഭിക്ഷംതന്നെ. വെള്ളത്തിൽ മുങ്ങി ചാവുകയോ ജീവികൾ തീയിലെരിഞ്ഞു ചാവുകയോ ഉണ്ടായിരുന്നില്ല. രാമൻ ഭരിക്കുന്ന കാലത്ത് രോഗഭീതിയുമുണ്ടായിരുന്നില്ല. ആയിരം കൊല്ലം സ്ത്രീപുരുഷന്മാർ ജീവിച്ചിരുന്നു. അരോഗരും സിദ്ധാർത്ഥരുമായി അവർ. സ്ത്രീകൾക്കു തമ്മിൽ വഴക്കില്ല. പുരുഷന്മാർ തമ്മിൽ പിന്നെ പറയേണ്ടതുണ്ടോ! പ്രജകൾ ധർമ്മത്തോടെ ജീവിച്ചു. മർത്ത്യർ സത്യവ്രതന്മാരും സന്തുഷ്ടരും നിർഭയരുമായി. രാമൻ രാജ്യം ഭരിച്ച കാലത്ത് കേടുകൂടാതെ മരങ്ങൾ എന്നും പൂവും കായും അണിഞ്ഞു. പശുക്കൾക്കൊക്കെ പാൽ പറവീതം ലഭിച്ചു. ആ തപോനിധി പതിന്നാലുവർഷം കാട്ടിൽ പാർത്തു. സ്തുത്യമായ പത്ത് അശ്വമേധം നടത്തി. ശ്യാമനും, യുവാവും, ലോഹിതാക്ഷനും, ആനത്തലവനെപ്പോലെ ശോഭിക്കുന്നവനും, ആജാനബാഹുവും, സുമുഖനും, സിംഹസ്കന്ധനും, മഹാഭുജനുമായ രാമൻ പതിനായിരവും പത്തും നൂറും സംവത്സരം അയോദ്ധ്യാധിപനായി രാജ്യം ഭരിച്ചു. ഹേ സൃഞ്ജയാ, അവനും മരിച്ചു. നിന്നേക്കാൾ നാലിരട്ടി യോഗ്യനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കൂ!

ഭഗീരഥരാജാവും മരിച്ചുപോയെന്നു കേൾക്കുന്നു സൃഞ്ജയാ! അവന്റെ യാഗത്തിൽ ഇന്ദ്രൻ സോമപാനംചെയ്തു മദോൽക്കടനായി. അനേകായിരം ദൈത്യന്മാരെ ഇന്ദ്രൻ തന്മൂലം ജയിച്ചു. അവൻ അനേകായിരം പൊന്നണിഞ്ഞ കന്യകമാരെ യജ്ഞമദ്ധ്യത്തിൽ ദാനമായി നല്കി. കന്യകമാരൊക്കെ തേരിൽ! തേരിന്നെല്ലാം നന്നാലു കുതിരകൾ, തേരിന്ന് നൂറാനവീതം, ഓരോ ആനയ്ക്കും ആയിരം അശ്വങ്ങൾ. ഒരശ്വത്തിന്ന് ആയിരം പശു. ഒരു പശുവിന്ന് ആയിരം ആടുകൾ. ഇങ്ങനെയായിരുന്നു ദാനം.

ഇവൻ ഒറ്റയ്ക്കു വാഴുമ്പോൾ ഗംഗ ഇവന്റെ അങ്കത്തിൽ വന്നു കയറി. ഭാഗീരഥി അന്നുമുതൽ ഉർവ്വശിയായി. ഭൂരിദക്ഷിണനായ ഭഗീരഥൻ മഖം ചെയ്യുമ്പോൾ മൂന്നു ലോകത്തിൽക്കൂടെ ഒഴുകിപ്പോകുന്ന ഗംഗ മകളായിത്തീർന്നു.

അവനും മരിച്ചു സഞ്ജയാ! നിന്നേക്കാൾ നാലുമടങ്ങു യോഗ്യനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കുക!

മഹാത്മാവായ ദിലീപനും മരിച്ചു എന്നു കേൾക്കുന്നു. സഞ്ജയാ! അവന്റെ കർമ്മങ്ങൾ ദ്വിജാദികൾ പുകഴ്ത്തുന്നു. ധനം വർദ്ധിച്ച വസുധയൊക്കെ ആ രാജാവ് ആ യജ്ഞത്തിൽ ബ്രാഹ്മണർക്കു ദാനംചെയ്തു. അവൻ യജിക്കുന്ന യജ്ഞംതോറും പുരോഹിതൻ ആയിരം പൊന്നണിഞ്ഞ ആനകളെ ദക്ഷിണ വാങ്ങി. ശ്രീയാർന്ന അവന്റെ യജ്ഞത്തിൽ ഹിരണ്മയമായ യൂപം നിന്നു. വേലചെയ്ത അവനെ ശക്രാദി ദേവകൾ പൂജിച്ചു. അവന്റെ ആ പൊൻചഷാലമായ സ്വർണ്ണയൂപം ഉയർന്നതിൽ ഏഴുവഴി ആറായിരം ദേവഗന്ധർവ്വന്മാർ നൃത്തം വെച്ചു. വിശ്വാവസു തനിച്ച്. നടുക്കു വീണവായിച്ചു. അവർ ഓരോരുത്തരും വിചാരിച്ചു, ഇവൻ വീണവായിക്കുന്നത് എന്റെ മുമ്പിലാണ്, എന്റെ മുമ്പിലാണ് എന്ന്. ഇത് ദിലീപരാജന്റെയാണ്, മന്നവന്മാർ പിന്തുടരുന്നതാണ് എന്നും ഓർത്തു. പൊന്നണിഞ്ഞ ഹസ്തികൾ മത്തുപിടിച്ച് വഴിയിൽക്കിടന്നു. മഹാത്മാവും ശതധന്വാവും സത്യവാദിയുമായ ദിലീപരാജാവിനെക്കണ്ട് ദേവന്മാർ സ്വർഗ്ഗം പൂകി. ദിലീപന്റെ ഗൃഹത്തിൽ മൂന്നു ശബ്ദം എപ്പോഴും കേൾക്കാം. സ്വാദ്ധ്യായഘോഷം, ജ്യാഘോഷം, 'നല്കുക' എന്നീ ശബ്ദങ്ങളാണ് അവ. അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലു മടങ്ങ് നല്ലവനും, നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു അവൻ. സൃഞ്ജയാ, നീ പുത്രനെപ്പറ്റി ദുഃഖിക്കരുത്.

യൗവനാശ്വനായ മാന്ധാതാവും മരിച്ചു എന്നു കേൾക്കുന്നു. വാനവരും മരുത്തുക്കളും പിതൃപാർശ്വാൽ കൈക്കൊണ്ട ഗർഭമായിരുന്നു. വമ്പനായ യുവനാശ്വന്റെ ജഠരത്തിലാണ് അവൻ വളർന്നത്. പൃഷദാജ്യോത്ഭവനും ശ്രീമാനുമായ ഈ രാജാവ് മൂന്നു ലോകങ്ങളേയും ജയിച്ചവനാണ്.

ദേവാഭനായ ഇവനെ മടിയിൽ കണ്ടയുടനെ, ആരെ ഇവൻ ധാനംചെയ്യും (എന്തു ഭക്ഷിച്ച് ജീവിക്കും) എന്ന് ദേവകൾ തമ്മിൽ പറഞ്ഞു. 'മാം ധാനം' ചെയ്യും എന്ന് ഇന്ദ്രൻ ഉടനെ പറഞ്ഞു. 'മാന്ധാതാവ്' എന്ന് തന്മൂലം ശതക്രതു അവന്നു പേർ നല്കി. ആ മഹാത്മാവിന്നു പുഷ്ടിയുണ്ടാക്കാൻ ഇന്ദ്രന്റെ വിരൽ യൗവനാശ്വന്റെ വായിൽ പയോധാരയൊഴുക്കി. ഇന്ദ്രന്റെ കൈവിരൽ കുടിച്ച് അവൻ ഒരു പകൽകൊണ്ട് നൂറുപലം വർദ്ധിച്ചു. പന്ത്രണ്ടു ദിവസംകൊണ്ട് പന്ത്രണ്ടു വയസ്സിന്റെ പ്രായപുഷ്ടിയുണ്ടായി. ഒരു പകൽ കൊണ്ട് ഭൂമി മുഴുവൻ അവന്നു പാട്ടിലായി. പോരിൽ ധർമ്മാത്മാവായ ആ മഹാശൂരൻ ഇന്ദ്രതുല്യനായി ഒറ്റദിവസംകൊണ്ടു ചക്രവർത്തിയായി.

അംഗാരമന്നവൻ, മരുത്തൻ, അസിതൻ, ഗയൻ, ബൃഹദ്രഥാംഗർ ഇവരെയെല്ലാം മാന്ധാതാവ് യുദ്ധത്തിൽ ജയിച്ചു. യൗവനാശ്വൻ പോരിൽ കത്തിജ്ജ്വലിക്കുന്നവിധം പൊരുതുമ്പോൾ ചെറുഞാണൊലിയാൽ ദ്യോവ് പിളരുന്നതായി ദേവന്മാർക്കു തോന്നിപ്പോയി. എവിടെ സൂര്യനുദിക്കുന്നുവോ, എവിടെ സൂര്യൻ ചെന്ന് അസ്തമിക്കുന്നുവോ, അതൊക്കെ മാന്ധാതാവിന്റെ ക്ഷേത്രമായിത്തീർന്നു! അശ്വമേധങ്ങൾ നൂറു ചെയ്തു. രാജസൂയവും നൂറെണ്ണംചെയ്തു. രോഹിതമത്സ്യങ്ങൾ വിപ്രർക്കു നല്കി. പൊന്മയമായ യോജനം പത്തു യോജന നീളവും ഒരു യോജന വീതിയും ഉണ്ടായിരുന്നത് ബ്രാഹ്മണർക്കു നല്കി. ബാക്കിയായത് മറ്റുള്ളവർ പങ്കിട്ടെടുത്തു. അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കുക!

നഹുഷപുത്രനായ യയാതിയും മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! ആഴിചൂഴുന്ന ഊഴിയൊക്കെ ജയിച്ചവനായിരുന്നു ആ രാജാവ്. ശമ്യാപാതംകൊണ്ടു കയറി മന്നിൽ അവൻ വേദിയണഞ്ഞു. പല മുഖ്യമായ മഖവും അവൻ ചെയ്തു. ധരിത്രിയെ പാലിച്ചു. ആയിരം യാഗം ചെയ്തു. അശ്വമേധം നൂറു ചെയ്തു. മൂന്നു പൊൻകുന്നുകൾ വിപ്രരെ തർപ്പിച്ചു. വ്യൂഢാസുരയുദ്ധത്തിൽവെച്ച് ദാനവന്മാരേയും ദൈത്യരേയും അനവധി കൊന്നു. ഭൂമിയൊക്കെ വിഭജിച്ചു. അതിർത്തിയിൽ യദു, ദ്രുഹ്യു തുടങ്ങിയ മക്കളെ നിയമിച്ചു. പൂരുവെ രാജ്യം ഏല്പിച്ച് സഭാര്യനായി കാട്ടിൽപ്പോയി.

അവനും മരിച്ചു സൃഞ്ജയാ! നിന്നേക്കാൾ നാലുമടങ്ങു നല്ലവനായിരുന്നു അവൻ! നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. ഹേ രാജാവേ! പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കൂ!

നാഭാഗനായ അംബരീഷൻ മരിച്ചു എന്നു കേൾക്കുന്നു സൃഞ്ജയാ! പുണ്യഗോപ്താവായ ആ രാജാവിനെ നാട്ടുകാർ വരിച്ചു. ആയിരം യാഗങ്ങൾ ചെയ്ത ആ പുണ്യകൃത്ത് ആയിരം രാജാക്കന്മാരെ യജ്ഞമദ്ധ്യത്തിൽ ബ്രാഹ്മണർക്കു നല്കി. മുമ്പ് ആരും ഈ 'മഹൽകൃത്യം ചെയ്തിട്ടില്ല ഇനി ചെയ്യുകയുമില്ല.' എന്ന് ദക്ഷിണവാങ്ങി ബ്രാഹ്മണർ അംബരീഷനെ പുകഴ്ത്തി. നൂറു രാജസഹസ്രങ്ങളും നൂറു രാജശതങ്ങളും കൊണ്ടാടി. അശ്വമേധംചെയ്ത് അവൻ ദക്ഷിണായനം പിന്തുടർന്നു.

ഹേ സൃഞ്ജയാ! നിന്നേക്കാൾ നാലിരട്ടി യോഗ്യനായിരുന്ന അവനും മരിച്ചു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു അവൻ. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കൂ!

ശശബിന്ദു എന്ന ചൈത്രരഥനും മരിച്ചു എന്നു കേൾക്കുന്നു. സൃഞ്ജയാ! ആ മഹാത്മാവിന്ന് നൂറായിരം ഭാര്യമാരുണ്ടായിരുന്നുവത്രേ! ആയിരമായിരം ശശബിന്ദുപുത്രന്മാർ അവന്നുണ്ടായി. എല്ലാവരും പൊൻചട്ടയിട്ടവരും മുഖ്യ ധ്വധികളുമായിരുന്നു. ഓരോരോ രാജപുത്രന്നു തുണയായി നൂറു കന്യകമാരും ഓരോ കന്യകയ്ക്ക് നൂറ് ആനകളും ഓരോ ആനയ്ക്കും നൂറു തേരുകളും തേരുതോറും നൂറു കുതിരകളും ഓരോ കുതിരയ്ക്കും നൂറു പശുക്കളും ഓരോ പശുവിന്നും നൂറ് ആടുകളും എന്നീ ധനങ്ങൾ ഉണ്ടായിരുന്നു. അശ്വമേധമഹാമഹപര്യന്തം ശശബിന്ദുമഹാരാജാവ് ബ്രാഹ്മണർക്ക് വളരെ വളരെ ധനം ദാനം ചെയ്തു. അവനും ഹേ സൃഞ്ജയാ! മരിച്ചുപോയി. നിന്നേക്കാൾ നാലിരട്ടി യോഗ്യനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കൂ!

ഗയനും മരിച്ചു എന്നു കേൾക്കുന്നു. സൃഞ്ജയാ! ആ രാജാവ് ആയിരം വർഷം ഹുതോച്ഛിഷ്ടം ഭുജിച്ചുപോലും! വഹ്നി അവന്നു വരം നല്കി. ഗയൻ വരം വാങ്ങി. 'വിത്തം കൊടുത്താൽ തീരാതിരിക്കണം. ധർമ്മശ്രദ്ധയും വർദ്ധിക്കണം. എന്റെ ഉള്ള് സത്യത്തിൽ രമിക്കണം. ഇവ ഹേ ഹുതാശനാ, ഭവാന്റെ പ്രസാദംകൊണ്ട് എനിക്കുണ്ടാകണം.'

ദശത്തിലും പൂർണ്ണമാസത്തിലും ചാതുർമ്മാസ്യത്തിലും ആയിരം വർഷം അവൻ അശ്വമേധയാഗം ചെയ്തു. നൂറായിരം പശുക്കൾ, അശ്വങ്ങൾ ഇവയൊക്കെ ആയിരം വർഷം അവൻ ഉത്സാഹത്തോടെ നല്കി. ദേവകളെ സോമംകൊണ്ട് തർപ്പണം ചെയ്തു. ദ്വിജരെയും തർപ്പണം ചെയ്തു. സ്വധയാൽ പിതൃവർഗ്ഗത്തേയും കാമത്താൽ സ്ത്രീകളേയും! പത്തുയോജന വീതിയും ഇരട്ടി നീളവും ഭൂമി പൊന്മയമാക്കി. അശ്വമേധയാഗത്തിൽ രാജാവ് ദക്ഷിണ നല്കിയത് കടൽപ്പുറത്തെ പൂഴിത്തരിയോളമെണ്ണം പശുക്കളെയാണ്. ആമൂർത്തരയസനായ ഗയൻ ഇപ്രകാരം മഹാനായി വർത്തിച്ചു. ആ രാജാവും മരിച്ചു. സൃഞ്ജയാ, നിന്നേക്കാൾ നാലിരട്ടി നല്ലവനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. പുത്രനെപ്പറ്റി മാഴ്കരുത്!

സാംകൃത്യനായ രന്തിദേവൻ മരിച്ചുവെന്നു കേൾക്കുന്നു സൃഞ്ജയാ! ആ തപോനിധി ഇന്ദ്രനെ സേവിച്ചു വരംവാങ്ങി. 'ധാരാളം അന്നം ലഭിക്കണം. അതു നല്കാൻ ധാരാളം അതിഥികളേയും ലഭിക്കണം. ദാനശ്രദ്ധ എന്നിലുണ്ടാകണം. ആരോടും ഇരക്കുവാൻ ഇടവരരുത്.' പശുക്കൾ താനേ സംശിതവ്രതനും, ഗ്രാമ്യാരണ്യങ്ങൾ പുകഴ്ന്നവനുമായ രന്തിദേവനെ സേവിച്ചു. ചർമ്മരാശിനുലഞ്ഞ് മഹാനദി ഒഴുകിയതുകാരണം ചർമ്മണ്വതി എന്ന പേര് മഹാനദിക്കുണ്ടായി. ബ്രാഹ്മണർക്ക് നിഷ്കങ്ങൾ വൻസദസ്സിൽവെച്ച് ആ രാജാവ് നല്കി. 'അങ്ങയ്ക്ക് നിഷ്കം! അങ്ങയ്ക്ക് നിഷ്കം!' എന്നു ഭൂസുരന്മാർ ആർത്തു. 'അങ്ങയ്ക്കു ആയിരം' എന്ന് ബ്രാഹ്മണാന്തികത്തിൽ അവൻ പറഞ്ഞ് നല്കി. കുടം, പാത്രം, കടാഹങ്ങൾ, താലം, മരിക എന്നിവയെല്ലാം രന്തിദേവന്നു സ്വർണ്ണമായിരുന്നു. അവിടെ ഗവാലഭം നൂറും ആയിരവുമുണ്ട്. അതിൽ മണികുണ്ഡലമണ്ഡിതന്മാരായ സൂതന്മാർ ആർക്കുന്നു. 'ഇഷ്ടസൂപങ്ങൾ ഭക്ഷിക്കുവിൻ! മുൻമട്ടിലല്ല മാംസം ഇവിടെ!' ഇങ്ങനെ ദാനതൻ പരനായി വിളങ്ങിയ അവനും മരിച്ചു സൃഞ്ജയാ! അവൻ നിന്നേക്കാൾ നാലിരട്ടി മഹാനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. രാജാവേ, നീ പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കുക!

ഹേ, സൃഞ്ജയാ! മഹാത്മാവായ സഗരനും മരിച്ചതായി ഞാൻ കേൾക്കുന്നു. ഐക്ഷ്വാകനും പുരുഷവ്യാഘ്രനും അതിമാനുഷവിക്രമനുമായ സഗരൻ പോകുമ്പോൾ അവനെ അവന്റെ അറുപതിനായിരം മക്കളും പിൻതുണച്ചിരുന്നു. വർഷാന്തത്തിൽ താരകേശന്ന് ജ്യോതിർവർഗ്ഗങ്ങൾപോലെയായിരുന്നു അവരെല്ലാം. കരപ്രതാപം മൂലം അവന്ന് ലോകംമുഴുവൻ ഏകച്ഛത്രത്തിന്നു കീഴിലായി. ആയിരം അശ്വമേധങ്ങൾ കൊണ്ട് മർത്ത്യരെ തർപ്പിച്ചു. അവൻ തൂണ് പൊന്നായിട്ടുള്ളതും, സർവ്വം കാഞ്ചനമായതും, താമരക്കണ്ണികൾ നിറഞ്ഞതും, ശയനസങ്കുലമായതുമായ പ്രാസാദം യോഗ്യരായ ബ്രാഹ്മണർക്കു നല്കി. പല കാമങ്ങളേയും നല്കി. അവന്റെ ആജ്ഞയാൽ ദ്വിജാതികൾ വിത്തം പങ്കിട്ടു. കോപത്താൽ കടൽവക്കിൽ കുഴികൾ കുഴിപ്പിച്ചു. അവന്റെ പേരുകൊണ്ട് സമുദ്രത്തിന്ന് 'സാഗരം' എന്ന പേർ സിദ്ധിച്ചു. ഹേ സൃഞ്ജയാ! അവൻ മരിച്ചു. നിന്നേക്കാൾ നാലിരട്ടി മഹാനായിരുന്നു അവൻ. നിന്റെ പുത്രനേക്കാൾ സുകൃതിയുമായിരുന്നു. രാജാവേ, പുത്രനെപ്പറ്റി ദുഃഖിക്കാതിരിക്കുക.

വൈന്യനായ പൃഥുരാജാവും മരിച്ചുവെന്നു കേൾക്കുന്നു സൃഞ്ജയാ! കാട്ടിൽപ്പോലും മഹർഷികൾ അവനെ അഭിഷേചിച്ചു. ലോകമൊക്കെ പൃഥിപ്പിക്കുകയാൽ അവൻ പൃഥുവെന്നു കീർത്തി സമ്പാദിച്ചു. ക്ഷതത്തിൽനിന്ന് ത്രാണനംചെയ്യുകയാൽ ക്ഷത്രിയാഭിധനായി. പ്രജവൈന്യൻ പൃഥുവോട് ഇണങ്ങി. അനുരാഗംകൊണ്ട് അവന്നു രാജാവെന്ന പേരും യോജിച്ചു. ഭൂമി ഉഴാതെ വിളയുകയും, തേൻ പുടംതോറും ഉണ്ടാവുകയുംചെയ്തു. പശുക്കൾക്കൊക്കെ കറവ് പറക്കണക്കിന്നുണ്ടായി. വൈന്യൻ നാടു ഭരിച്ച നാളുകളിൽ ഭൂമി സമൃദ്ധമായി. മനുഷ്യർ ഭയമറ്റവരും, അരോഗരും, സിദ്ധാർത്ഥരുമായി. ക്ഷേത്രംതോറും, ഗൃഹത്തിലും അവർ യഥേഷ്ടം പാർത്തു. അവൻ സമുദ്രത്തിൽ ചെല്ലുമ്പോൾ ജലം സ്തംഭിച്ചു. പുഴകൾ എതിർത്തില്ല. ധ്വജഭംഗമുണ്ടായില്ല. ഇരുപത്തൊന്നു കുന്നുകൾ സ്വർണ്ണമായിത്തീർന്നു. രാജാവ് അവ അശ്വമേധയാഗത്തിൽ ബ്രാഹ്മണർക്കു വാരിക്കോരികൊടുത്തു. ഹേ സൃഞ്ജയാ, അവനും മരിച്ചു. അവൻ നിന്നേക്കാൾ നാലുമടങ്ങ് നല്ലവനായിരുന്നു. നിന്റെ പുത്രനേക്കാൾ സുകൃതിയായിരുന്നു. പുത്രനെപ്പറ്റി മാഴ്കാതിരിക്കുക!

ഹേ സൃഞ്ജയാ! എന്താണ് ഭവാൻ മിണ്ടാത്തത്? അങ്ങ് ധ്യാനമേല്ക്കുന്നതെന്താണ്? എന്തു ചിന്തിച്ചിരിക്കുന്നു? രാജാവേ, എന്റെ വാക്കിനെ ഭവാൻ കേൾക്കുകയുണ്ടായോ? ഞാൻ പുലമ്പുന്നത് വെറുതെയായില്ലല്ലോ? മരിക്കാൻപോകുന്നവന്ന് മരുന്നുപോലെ നിഷ്ഫലമായോ എന്റെ ഉപദേശം?"

സൃഞ്ജയൻ പറഞ്ഞു: "ഹേ നാരദാ! ഞാൻ ഭവാന്റെ വാക്കു കേട്ടു. ചിത്രാർത്ഥമായ പദമാലകോർത്ത് പുണ്യഗന്ധം കലരുന്ന രാജർഷിമാരുടെ കീർത്തനീയമായ ചരിത്രം കേട്ടു. എന്റെ ശോകം കെടുത്തുവാൻ ഭവാൻ ചെയ്ത ശ്രമം പാഴിലായില്ല! ഭവാന്റെ കാഴ്ച എന്റെ മാലിനെ നീക്കി. ഹേ ബ്രഹ്മർഷേ! നിന്റെ മൊഴിയെ ഞാൻ ആദരിക്കുന്നു. സുധാപാനംപോലെ അതു കേട്ടിട്ട് എനിക്ക് മതിയാകുന്നില്ല. താപംകൊണ്ടു ദഹിക്കുന്ന എന്നിൽ ഭവാൻ പ്രസാദിച്ചാലും. അങ്ങയുടെ പ്രസാദത്താൽ മരിച്ച പുത്രൻ ജീവിക്കണം. എനിക്ക് സുതസംഗമം തരണം!"

നാരദൻ പറഞ്ഞു: "നിനക്ക് പർവ്വതൻ തന്ന പുത്രൻ മരിച്ചു. സ്വർണ്ണഷ്ഠീവിയെന്ന ആ പുത്രൻ ആയുസ്സറ്റു പോയി. ഹിരണ്യനാഭനായി, ആയിരംവർഷം ജീവിക്കുന്ന, മറ്റൊരു പുത്രനെ ഞാൻ നല്കാം!"

**30. നാരദപർവ്വതോപാഖ്യാനം** – യുധിഷ്ഠിരൻ ചോദിച്ചു: "സൃഞ്ജയന്ന് എങ്ങനെ പൊന്നുതുപ്പുന്ന നന്ദനനുണ്ടായി? പർവ്വതൻ എന്തിനു നല്കി? അവൻ എങ്ങനെ മരിച്ചു? ഒരായിരം വർഷം മനുഷ്യൻ ജീവിച്ചിരുന്ന കാലമുണ്ടായിരുന്നോ? യൗവനം തികയുന്നതിന്നുമുമ്പു സൃഞ്ജയന്റെ പുത്രൻ മരിച്ചത് എങ്ങനെ?

സ്വർണ്ണഷ്ഠീവിയെന്ന് അവന്നു കേവലം പേരുമാത്രമായിരുന്നോ? പൊന്നുതുപ്പുന്നത് എങ്ങനെ? ഇവയൊക്കെ വിസ്തരിച്ചു കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ഹേ രാജാവേ, ഞാൻ ഭവാനോടു നടന്ന ആ കഥ വർണ്ണിച്ചുകേൾപ്പിക്കാം. വിശ്വസമ്മതന്മാരായി രണ്ടു മുനിമാർ വാനിൽനിന്ന് ഇങ്ങോട്ട് ഇറങ്ങിവന്നു. നാരദനും പർവ്വതനുമായിരുന്നു അവർ. നാരദൻ അമ്മാവനും, പർവ്വതൻ ഭാഗിനേയനുമായിരുന്നു. പരിശുദ്ധമായ നെല്ലരിച്ചോറും, ഭോജ്യങ്ങളും, ദേവഭോജ്യങ്ങളും അവർ കഴിച്ച് ഭൂമിയിൽ വിഹരിച്ചു. തപസ്വികളായ രണ്ടുപേരും മനുഷ്യഭോഗങ്ങൾ അനുഭവിച്ച് മുറയ്ക്കു ചുറ്റിക്കറങ്ങി. പ്രീതിമാന്മാരും, മോദവാന്മാരുമായ അവർ തമ്മിൽ ഒരു കരാറുണ്ടാക്കി. നല്ലതോ ചീത്തയോ ആകട്ടെ, മനസ്സിൽ ഉണ്ടാകുന്ന സങ്കല്പങ്ങളൊക്കെ തമ്മിൽ പറയണം. അതു പറഞ്ഞില്ലെങ്കിൽ പിഴയാകുന്നതു ശാപമാണ്. ലോകപൂജിതന്മാരായ അവർ പരസ്പരം സമ്മതിച്ചു. ശൈത്യസൃഞ്ജയരാജാവിനെ ഒരു ദിവസം ഇവർ പോയി കണ്ടു. അവർ പറഞ്ഞു: 'ഞങ്ങൾ ഇവിടെ കുറേക്കാലം പാർക്കാം, നിന്റെ ഹിതത്തിന്നായി. ഞങ്ങളിൽ ഭവാൻ അനുകൂലിച്ചാലും!' രാജാവു സമ്മതിച്ച് അവരെ ബഹുമാനത്തോടെ സേവിച്ചു.

ഒരുദിവസം രാജാവ് ആ മുനിമാരോടു പറഞ്ഞു: 'എനിക്ക് ഒരു പുത്രിയുണ്ട്. വരവർണ്ണിനിയായ അവൾ നിങ്ങളെ ശുശ്രൂഷിക്കട്ടെ! എന്റെ ഏക ഓമനയാണവൾ. കണ്ടാൽ അവൾ അനവദ്യാംഗിയും, നല്ല ശീലസ്വഭാവഗുണങ്ങൾ ചേർന്നവളുമാണ്. അല്ലിത്താമരപോലെ കാന്തിമതിയാണ് സുകുമാരാംഗിയായ കുമാരി!' മുനിമാർ സമ്മതിച്ചു. രാജാവ് കന്യകയോടു പറഞ്ഞു: 'മകളെ, പിതൃദേവകളെപ്പോലെ ഈ വിപ്രരെ നീ സേവിക്കുക.' കന്യക അച്ഛന്റെ കല്പന കേട്ടു. അപ്രകാരമാകാമെന്ന് ആ ധർമ്മചാരിണി സമ്മതിച്ചു. രാജാജ്ഞപോലെ അവരെ മാനിച്ചുപചരിച്ചു.

അവളുടെ ഉപചാരത്താലും അതുല്യമായ അഴകിനാലും നാരദന്ന് അപ്പോൾ മനസ്സിൽ പെട്ടെന്ന് കാമദേവൻ വന്നുപെട്ടു. ആ മഹാത്മാവിന്റെ ഉള്ളിൽ മന്മഥൻ കുടികൊണ്ടു. വളരുവാൻ തുടങ്ങി. വെളുത്തപക്ഷത്തിൽ ചന്ദ്രൻ വളരുന്നവിധം വളർന്നു.

മഹാത്മാവായ ഭാഗിനേയനോട്, പർവ്വതനോട്, അമ്മാവൻ ലജ്ജമൂലം ഇക്കാര്യം പറഞ്ഞില്ല. അമ്മാവന്റെ തീവ്രമായ കാമം തപസ്സാലും, ഇംഗിതത്താലും പർവ്വതൻ അറിഞ്ഞു. 'അവ്യഗ്രനായി ഞാനുമൊത്ത് കരാർചെയ്തിട്ട് നല്ലതോ, ചീത്തയോ എന്ത് മനസ്സിൽ വന്നാലും എല്ലാ സങ്കല്പവും പരസ്പരം പറയാമെന്നുള്ള കരാർ ഭവാൻ തെറ്റിച്ചിരിക്കുന്നു. ഹേ ബ്രഹ്മൻ, ഞാൻ അതുകൊണ്ട് ഭവാനെ ശപിക്കുന്നു. ഭവാന് ഈ കന്യകയോടുണ്ടായ കാമത്തെ എന്തുകൊണ്ടു പറഞ്ഞില്ല? ഞാൻ ഭവാനെ ശപിക്കുന്നു! ബ്രഹ്മചാരിയും തപസ്വിയുമായ ഭവാന് ഇതു ചേർന്നതാണോ? സുകുമാരിയായ ഈ കന്യക ഭവാന്റെ ഭാര്യയാകും. അതിൽ സംശയമില്ല. എന്നാൽ വേളികഴിഞ്ഞ നാൾമുതൽ രൂപം മർക്കടരൂപമായിത്തീരട്ടെ.' ഈ ശാപം കേട്ട ഉടനെ നാരദൻ മരുമകനേയും ക്രോധത്തോടെ ശപിച്ചു. 'തപസ്സ്, ബ്രഹ്മചര്യം, സത്യം, ദമം ഇവയൊക്കെ ഉണ്ടായാലും നീ സ്വർഗ്ഗത്തിൽ ചെല്ലുകയില്ല.' ഇങ്ങനെ അവർ പരസ്പരം ശപിച്ച് തമ്മിൽ ക്രുദ്ധരായ കുംഭീന്ദ്രരെപ്പോലെ പോയി. പർവ്വതൻ ലോകത്തിലെങ്ങും ചുറ്റിത്തിരിഞ്ഞു. സ്വതേജസ്സാൽ യഥാന്യായം പൂജകൈക്കൊണ്ടു നാരദൻ പിന്നീട് സൃഞ്ജയകന്യകയെ ധർമ്മപ്രകാരം വിവാഹംചെയ്തു.

നാരദനെ കന്യക ശാപഗ്രസ്തനായമട്ടിൽ കണ്ടു. പാണിഗ്രഹണമന്ത്രം ജപിച്ച ഉടനെ നാരദൻ മർക്കടമുഖനായിത്തീർന്നു. ദേവർഷി മർക്കടമുഖനായിത്തീർന്നതുകൊണ്ട് അവൾ അദ്ദേഹത്തെ മാനിക്കാതിരുന്നില്ല. നേരേമറിച്ച് അവൾക്ക് അദ്ദേഹത്തിൽ പ്രീതി വർദ്ധിക്കുകയാണുണ്ടായത്. അവൾ ഭർത്താവിനെത്തന്നെ ഉപാസിച്ചു. അന്യപുരുഷനെ ചിന്തിച്ചില്ല. ആ പതിവത്സലയായ അവൾ അന്യദേവർഷിമാരിലോ, യക്ഷന്മാരിലോ മനസ്സുവെച്ചില്ല.

പിന്നീടൊരിക്കൽ ചുറ്റിത്തിരിഞ്ഞ് പർവ്വതൻ ഒരു ശൂന്യമായ കാട്ടിൽ വന്നുചേർന്നു. അവിടെവച്ച് നാരദനെ കണ്ടുമുട്ടി. ഉടനെ പർവ്വതൻ നാരദന്റെ മുമ്പിൽ കുമ്പിട്ട് ഇപ്രകാരം പറഞ്ഞു: 'മഹർഷേ! ഭവാൻ എനിക്ക് സ്വർഗ്ഗപ്രാപ്തനാകാൻ എന്നിൽ പ്രസാദിക്കണേ!' നാരദൻ പർവ്വതനെ നോക്കി പറഞ്ഞു: 'നീ എന്നെ ശപിച്ചപ്പോൾ മത്സരംകൊണ്ട് ഞാനും ശപിച്ചതാണ്. ഇതു നിനക്ക് ഒക്കാത്തതാണ്. നീ എന്റെ പുത്രസ്ഥാനത്ത് ഇരിക്കുന്നവനാണ്, ഭാഗിനേയനാണ്. അതുകൊണ്ട് ഞാൻ നിനക്കുതന്ന ശാപം പിൻവലിക്കുന്നു' ഇതു കേട്ട് സന്തുഷ്ടനായ പർവ്വതൻ നാരദന്റെ നേരെ താൻ ചെയ്ത ശാപവും പിൻവലിച്ചു. അപ്പോൾ നാരദൻ ശ്രീമാനായി ദേവാഭനായിത്തീർന്നു. ദേവാഭനും ശ്രീമാനുമായ നാരദനെക്കണ്ട് പരപുരുഷനാണെന്നു വിചാരിച്ച് ആ സുന്ദരി പാഞ്ഞോടിക്കളഞ്ഞു. മാന്യയായ അവൾ ഓടുന്നത് കണ്ട് പർവ്വതൻ പറഞ്ഞു: 'ഇവൻ നിന്റെ ഭർത്താവാണ്. അതിൽ നീ ശങ്കിക്കരുത്. ഏറ്റവും ധർമ്മശീലനായ നാരദർഷിയാണദ്ദേഹം. ഭഗവാനും, പ്രഭുവുമാണദ്ദേഹം. നിന്റെ ഹൃദയം മാററുത്. ഇതിൽ ശങ്കിക്കയുമരുത്.' പല മട്ടിലും മഹാശയനായ പർവ്വതൻ സാന്ത്വോക്തി പറഞ്ഞപ്പോൾ ഭർത്താവിന്റെ ശാപമോക്ഷംകേട്ട് അവൾ മുൻസ്ഥിതിയെ പ്രാപിച്ചു. പർവ്വതൻ സ്വർഗ്ഗത്തേയും, നാരദൻ സ്വഗൃഹത്തേയും പ്രാപിച്ചു."

വാസുദേവൻ തുടർന്നു: "സർവ്വം പ്രത്യക്ഷമായിക്കാണുന്ന ഭഗവാനായ നാരദമഹർഷി ഭവാൻ ചോദിച്ചാൽ നടന്ന കഥയൊക്കെപ്പറയും."

**31. സ്വർണ്ണഷ്ഠീവീസംഭവോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരമഹാരാജാവ് പിന്നെ നാരദനോടു പറഞ്ഞു: 'ഭഗവാനേ, എനിക്ക് സ്വർണ്ണഷ്ഠീവീസംഭവം കേൾക്കണമെന്നാഗ്രഹമുണ്ട്.' ഇതു കേട്ടപ്പോൾ നാരദൻ സ്വർണ്ണഷ്ഠീവീയുടെ കഥ നടന്നപോലെ വിസ്തരിച്ചു പറഞ്ഞുകേൾപ്പിച്ചു."

നാരദൻ പറഞ്ഞു: "മഹാബാഹോ, കേശവൻ പറഞ്ഞതൊക്കെ നടന്ന സംഭവമാണ്. ഇതിൽ ബാക്കിയുള്ള കഥ ഞാൻ പറഞ്ഞുതരാം. പർവ്വതൻ എന്റെ ഭാഗിനേയനായിരുന്നു. ഞങ്ങൾ സൃഞ്ജയന്റെ സന്നിധിയിൽ പാർക്കുവാൻ ചെന്നു. അവൻ ചെയ്ത പൂജയേറ്റ് അവിടെ ഞങ്ങൾ താമസമാക്കി. വർഷം കഴിഞ്ഞു. പോകേണ്ട കാലമായി. അപ്പോൾ പർവ്വതൻ എന്നോടു പറഞ്ഞു: 'നമ്മൾ ഈ രാജാവിന്റെ ഗൃഹത്തിൽ പൂജയേറ്റ് താമസിച്ചല്ലോ. ഹേ ബ്രഹ്മൻ! ചിന്തിക്കുക. എന്തു ഗുണമാണ് നാം അദ്ദേഹത്തിനു നല്കേണ്ടത്?' ശുഭദൃക്കായ പർവ്വതനോട് ഞാൻ പറഞ്ഞു: 'ഹേ ഭാഗിനേയാ! നീ പറഞ്ഞതു നല്ലതുതന്നെ. നീ അദ്ദേഹത്തിന്നു വരം നല്കുക. അദ്ദേഹം നേടട്ടെ! ചിന്തിച്ചു പറയൂ, അദ്ദേഹം നമ്മുടെ തപസ്സാൽ സിദ്ധി നേടട്ടെ!' ജയശാലിയായ സൃഞ്ജയരാജാവിനെ വിളിച്ച് പറഞ്ഞു: 'ഹേ രാജാവേ, നിന്റെ സൽക്കാരങ്ങൾ കൊണ്ടു നാം പ്രീതനായിരിക്കുന്നു. എന്തുവരമാണ് ഞങ്ങൾ ഭവാനു തരേണ്ടത്? ദേവഹിംസഭവിക്കാതെയും മനുഷ്യക്ഷയം കൂടാതെയും ഉള്ള ഒരു വരം ഭവാൻ [illegible]ച്ച് അതു ഞങ്ങളിൽനിന്ന് വരിച്ചാലും. ഞങ്ങൾക്കു ഭവാൻ പൂജ്യനാണ്."

സൃഞ്ജയൻ പറഞ്ഞു: "നിങ്ങൾ എന്നിൽ പ്രീതരാണെങ്കിൽ എനിക്ക് ഇതുമതി. എനിക്ക് ഇതു വലിയ ലാഭം നല്കും, മഹാഫലമായ ഇത് സാധിച്ചാൽ."

നാരദൻ പറഞ്ഞു: "എന്നു പറയുന്ന രാജാവിനോട് വീണ്ടും പർവ്വതൻ പറഞ്ഞു: 'ഹേ രാജാവേ, ഭവാന്റെ സങ്കല്പം തുറന്നു പറയൂ! വരം വരിക്കൂ!"

സൃഞ്ജയൻ പറഞ്ഞു: "വ്രതദാർഢ്യാഢ്യനും വീര്യവാനും വീരനും ആയുഷ്മാനും ദേവരാജതുല്യനുമായ ഒരു പുത്രനെ ഞാൻ ഇച്ഛിക്കുന്നു."

പർവ്വതൻ പറഞ്ഞു: 'നിന്റെ ഈ ആഗ്രഹം സഫലമാകും. എന്നാൽ അവൻ ആയുഷ്മാനാകയില്ല. നിന്റെ ഈ ആഗ്രഹം

ദേവരാജന്റെ ദുഃഖത്തിനിടയാക്കും. നിന്റെ സങ്കല്പത്തിലുള്ള ആശ അതാണ്, സ്വവർണ്ണഷ്ഠീവീ എന്നു പേരായിരിക്കും നിന്റെ പുത്രന്ന്. ശക്രാഭനായ അവനെ ശക്രനിൽനിന്നു കാക്കണം.' മഹാത്മാവായ പർവ്വതന്റെ വാക്കു കേട്ട് സൃഞ്ജയൻ അവരെ പ്രസാദിപ്പിച്ചു പറഞ്ഞു: 'അപ്രകാരം അനിഷ്ടമൊന്നും ഭവിക്കരുതേ. എന്റെ പുത്രൻ നിങ്ങളുടെ അനുഗ്രഹത്താൽ ആയുഷ്മാനാകേണമേ.' ഇന്ദ്രനുമായുള്ള പരസ്പരാശ്രയംമൂലം പിന്നെ പർവ്വതൻ ഒന്നും പറഞ്ഞില്ല. ദുഃഖിതനായ രാജാവിനോട് പിന്നെ ഞാൻ പറഞ്ഞു: 'ഹേ മഹാരാജാവേ, എന്നെയോർക്കൂ! നിന്റെ പുത്രനെ ഞാൻ നല്കാം. നിന്റെ ഇഷ്ടപുത്രൻ യമപുരിക്കു പോയാലും നിനക്ക് പുത്രനെ നല്കാം. എന്നാൽ അവൻ മരിച്ചു പോയവനാകയില്ല. തത്തുല്യനായ മറ്റൊരുത്തനായിരിക്കും. അതിൽ നീ ദുഃഖിക്കാതിരിക്കുക,' എന്ന് ആ രാജാവിനോടു പറഞ്ഞ് ഞങ്ങൾ യഥേഷ്ടം പോവുകയും ചെയ്തു. യഥാകാമം സൃഞ്ജയൻ സ്വഗൃഹത്തിൽ പ്രവേശിച്ചു.

രാജർഷിയായ സൃഞ്ജയന്ന് യഥാകാലം തേജസ്വിയും മഹാവീര്യവാനുമായ പുത്രനുണ്ടായി. അവൻ യഥാകാലം പൊയ്കയിൽ പത്മംപോലെ വലുതായി വന്നു.

കാഞ്ചനഷ്ഠീവി എന്ന പേർ അവന്ന് അന്വർത്ഥമായി. സ്വർണ്ണം തുപ്പുന്ന കുട്ടിയുടെ വൃത്താന്തം പാരിൽ പുകഴ്ന്നു. മുനിമാർ നല്കിയ ദാനം ഇന്ദ്രൻ അറിഞ്ഞു. തന്റെ പരാജയത്തിൽ ഭീതനും, ബൃഹസ്പതിയുടെ ചൊല്ലുകേട്ട് നടക്കുന്നവനുമായ ഇന്ദ്രൻ തക്കംനോക്കി സ്വർണ്ണഷ്ഠീവീയുടെ നേരെ ദിവ്യമായ വജ്രായുധം ജപിച്ചുവിട്ടു. ആ രാജപുത്രനെ വ്യാഘ്രരൂപത്തിൽ ചെന്നു കൊല്ലാനാണ് വജ്രായുധത്തെ ഇന്ദ്രൻ പറഞ്ഞുവിട്ടത്. 'വീര്യംകൊണ്ട് ഇവൻ വളർന്നുവന്നാൽ എന്നെ ഇവൻ സ്ഥാനത്തുനിന്നിറക്കിവിടും. പർവ്വതൻ പറഞ്ഞവിധം ഇവൻ ചെയ്യും. ഹേ വജ്രമേ, നീ സ്വർണ്ണഷ്ഠീവീയെ സംഹരിക്കുക! വ്യാഘ്രമായിച്ചെന്നു കൊല്ലുക."

ഇന്ദ്രന്റെ വാക്കുകേട്ട് പരപുരഞ്ജയമായ വജ്രം കുമാരനിൽ തക്കംനോക്കി നില്പായി.

സൃഞ്ജയൻ ദേവരാജാഭനായ പുത്രനെ നേടി മോദിച്ചു. അന്തഃപുരജനങ്ങളോടുകൂടി സന്തോഷത്തോടെ കഴിഞ്ഞുവന്നു.

ഒരുദിവസം ഗംഗാതീരത്ത് വിജനമായ കാട്ടിൽ വളർത്തമ്മയോടുകൂടി അവൻ കളിക്കുവാൻ പോയി. അഞ്ചുവയസ്സ് പ്രായമായ ആ കുട്ടി നാഗേന്ദ്രസമവിക്രമനായിത്തീർന്നു. അവൻ തന്റെ നേരെ ചാടിയെത്തുന്ന വ്യാഘ്രത്തെക്കണ്ടു. വ്യാഘ്രം കുട്ടിയെ ചാടിപ്പിടിച്ച് കടിച്ചുകൊന്നു. കുട്ടി മരിച്ചുവീണപ്പോൾ വളർത്തമ്മ നിലവിളിച്ച് ആർത്തു. കുട്ടിയെ കൊന്ന പുലി അവിടെത്തന്നെ മറഞ്ഞു. അവൻ ഇന്ദ്രമായകൊണ്ട് എത്തിമറഞ്ഞതായിരുന്നു.

മുറവിളികൂട്ടുന്ന പോറ്റമ്മയുടെ ശബ്ദംകേട്ട് ആ സ്ഥലത്തേക്ക് രാജാവ് ഓടിച്ചെന്നു. അപ്പോൾ രാജാവ് കണ്ടതെന്താണ്. മുകളിൽ നിന്നു പതിച്ച ചന്ദ്രനെപ്പോലെ കാട്ടിൽ മരിച്ചുകിടക്കുന്ന തേജസ്വിയായ പുത്രന്റെ മൃതദേഹമാണ്. അവനെ മടിയിലെടുത്തുവെച്ച് രാജാവ് നിലവിളിച്ചു. അവന്റെ അമ്മമാരും ദുഃഖം സഹിക്കാതെ കരഞ്ഞു.

രാജാവ് ദുഃഖിതനായി പിന്നെ എന്നെത്തന്നെ ചിന്തിച്ചിരുന്നു. രാജാവിന്റെ ചിന്ത അറിഞ്ഞ് ഞാൻ അദ്ദേഹത്തിന്റെ മുമ്പിൽ എത്തി ദുഃഖിക്കുന്ന അവനോട്, അല്പംമുമ്പെ കൃഷ്ണൻ ഭവാനോട് പറഞ്ഞ വാക്കുകൾ ഞാൻ കേൾപ്പിച്ചു.

പിന്നെ ഇന്ദ്രസമ്മതത്തോടുകൂടി അവനെ ഞാൻ ജീവിപ്പിച്ചു. വരാനുള്ളത് ഏതും വരും. അതു തടയുവാൻ സാദ്ധ്യമല്ല.

ഞാൻ നല്കിയ ആ കുമാരൻ സ്വർണ്ണഷ്ഠീവീ എന്ന് പ്രസിദ്ധിയെ പ്രാപിച്ച് അച്ഛനമ്മമാർക്ക് ആനന്ദം നല്കി. രാജാവ് സ്വർഗ്ഗം പ്രാപിച്ചപ്പോൾ മകൻ രാജാവായി. നൂറ്റൊന്ന് ആയിരം ആണ്ട് ഭീമവിക്രമനായ അവൻ മഹായജ്ഞങ്ങൾ ചെയ്ത് വളരെ ദക്ഷിണ നല്കി ദൈവതങ്ങളേയും, പിതൃക്കളേയും പ്രസാദിപ്പിച്ചു. കുലസന്താനകരന്മാരായ മക്കളോടുകൂടി ഏറെക്കാലം വാണ് കാലധർമ്മം പ്രാപിച്ചു.

ഭവാനും ശോകസന്തപ്തനാകാതിരിക്കുക! കേശവനും, യോഗീശ്വരനായ വ്യാസനും നിന്നോട് പറഞ്ഞതിനെ കേൾക്കുക! പിതൃപൈതാമഹമായ രാജ്യം ഭരിച്ച് പുണ്യപ്രാജ്യമഖങ്ങൾ ചെയ്തു ഭവാൻ ഇഷ്ടപദം നേടുക!"

**32. പ്രായശ്ചിത്തവിധി** – വൈശമ്പായനൻ പറഞ്ഞു: "ദുഃഖംപൂണ്ടിരിക്കുന്ന യുധിഷ്ഠിരനോട് തപസ്വിയും ധർമ്മതത്ത്വജ്ഞനുമായ വ്യാസഭഗവാൻ പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ഹേ രാജീവലോചനാ, പ്രജാരക്ഷയാണ് രാജധർമ്മം. ലോകത്തിന്ന് പ്രമാണം ധർമ്മാനുവൃത്തിയാകുന്നു. പിതൃപൈതാമഹപദം പ്രാപിച്ച് ഭവാൻ ധർമ്മം അനുഷ്ഠിക്കുക! ബ്രാഹ്മണരിൽ തപസ്സാകുന്നു ധർമ്മം. ശാശ്വതധർമ്മത്തിന്റെ പരിരക്ഷകൻ രാജാവാണ്. വിഷയാസക്തനായി താനെ ശാസനത്തെ കെടുക്കുന്ന ലോകയാത്രാവിഘാതകന്മാരെ രാജാവ് വധിക്കണം. പ്രമാണത്തെ പ്രമാണമാക്കാത്തോൻ മോഹം ഏല്ക്കുകയാണെങ്കിൽ ഭൃത്യനോ പുത്രനോ മറ്റു പാവങ്ങളോ എന്തു ചെയ്താണ് ആ പാപികളെ അടക്കുന്നത്? കൊല്ലുകയാണ് വേണ്ടത്. അങ്ങനെ പാപികളെ ശിക്ഷിക്കാത്ത രാജാവ് പാപം ഏറ്റവനായിത്തീരും. ധർമ്മത്തിന്ന് നാശം സംഭവിക്കുമ്പോൾ ധർമ്മത്തെ സംരക്ഷിക്കാത്ത രാജാവ് ധർമ്മഘാതിയാണ്. ധർമ്മഘാതികളെ നീ കൂട്ടത്തോടെ വധിച്ച് സ്വധർമ്മം പാലിക്കുന്നവനായിത്തീർന്നു. നീ പിന്നെയെന്തിന്നാണു ദുഃഖിക്കുന്നത്? രാജാവ് കൊല്ലണം, ദാനം ചെയ്യണം. പ്രജകളെ ധർമ്മാനുസരണം രക്ഷിക്കണം."

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ തപോധനാ, ഭവാൻ പറഞ്ഞ വാക്കിൽ ശങ്കയാലല്ല ഞാൻ പറയുന്നത്. ധർമ്മം എനിക്ക് അപ്രത്യക്ഷമല്ലേ ധർമ്മജ്ഞാ! ഞാൻ വളരെ അവദ്ധ്യന്മാരെ രാജ്യത്തിന്നുവേണ്ടി കൊലപ്പെടുത്തിയില്ലേ? ആ കൊടുംകർമ്മം എന്നെ ചുട്ട് വേവിച്ചു കൊണ്ടിരിക്കുന്നു ബ്രഹ്മജ്ഞാ!"

വ്യാസൻ പറഞ്ഞു: "ഹേ ഭരതർഷഭാ! ഈശ്വരൻതന്നെയാണ് പുരുഷനും കർത്താവും. ഉലകിൽ നില്ക്കുന്നത് ഹഠമോ കർമ്മഫലമോ? ഈശ്വരപ്രേരണകൊണ്ട് നന്മതിന്മകൾ പുരുഷൻ ചെയ്യുന്നു. കർമ്മഫലം ഈശ്വരഗാമിയാണ്. ഒരുത്തൻ വെണ്മഴുകൊണ്ടു മരം വെട്ടുന്നതാണെങ്കിൽ വെട്ടിയവനാണ് അതിൽ തെറ്റുകാരൻ. മഴുവല്ല. അതല്ലാതെ കർമ്മഫലം ഉപദാതാവിനേല്ക്കുകയാണെങ്കിൽ ദണ്ഡശസ്ത്രങ്ങൾ തീർത്തവന്ന് പാതകമില്ലല്ലോ? ഹേ കൗന്തേയാ! ചെയ്തതിന്റെ ഫലം ഏല്ക്കുവാൻ ഇഷ്ടമില്ലെങ്കിൽ അത് ഈശ്വരനിൽ സമർപ്പിക്കുക! അതല്ലാ കേവലം പുണ്യപാപങ്ങളുടെ കർത്താവ് പുരുഷൻതന്നെ ഈശ്വരനൊന്നുമില്ല എന്നുവെച്ചാലും ഭവാൻ ഈ ചെയ്തത് ശുഭമാണ്.

ഹേ രാജാവേ, ഒരാളും ദൈവത്തെ വിട്ടുനില്ക്കുന്നില്ല. വിധിയെ വിട്ടുനില്ക്കുവാൻ ഒരുത്തനും സാദ്ധ്യമല്ല. ദണ്ഡശസ്ത്രങ്ങൾ ഉണ്ടാക്കിയതിന്റെ പാപം പുരുഷനിൽ പെടുന്നില്ല. ഹേ രാജാവേ! ഭവാൻ ഒരുത്തനെ കൊന്നു എന്നാണ് വിചാരിക്കുന്നതെങ്കിലും അശുഭമായ കർമ്മമൊന്നും ഭവാനിൽനിന്നുണ്ടായിട്ടില്ല. അതല്ല, ലോകം പുണ്യപാപങ്ങൾ ഏല്ക്കണമെന്നുണ്ടെങ്കിൽ ലോകത്തിൽ അത് ഏല്ക്കുകതന്നെ വേണം. രാജാവ് ദണ്ഡനോദ്യുക്തനാവുകതന്നെ വേണം. എന്നാൽ ലോകത്തിൽ ഈ കർമ്മം എന്നും നടക്കുന്നു. താന്താങ്ങളുടെ ശുഭാശുഭകർമ്മങ്ങളുടെ ഫലം അവരവർ നേടുന്നു എന്നാണ് എന്റെ അഭിപ്രായം! എന്നാലും അശുഭമായ കർമ്മത്തിന്റെ ഫലാത്മകത്വം നീ വിട്ടിരിക്കുന്നു. അശുഭം നിന്നെ ബാധിക്കുകയില്ല. അതുകൊണ്ട് ഹേ നരശാർദ്ദൂലാ, നീ ശോകത്തിൽ കരൾ വെക്കരുത്. കുറ്റമുള്ള സ്വധർമ്മത്തിൽ വാഴുന്നവനായാലും ഇപ്രകാരമുള്ള ആത്മപരിത്യാഗം ഹേ, രാജാവേ! ഭവാന് ഭംഗിയല്ല.

കർമ്മങ്ങൾക്ക് പ്രായശ്ചിത്തങ്ങൾ വിധിച്ചിട്ടുണ്ട്. ദേഹമുള്ളവൻ അതു ചെയ്യണം. ദേഹംപോയവനാണ് പരാഭവം!

ഭവാൻ ജീവിച്ചിരിക്കുന്നു. അതുകൊണ്ട് പ്രായശ്ചിത്തം കഴിക്കുക! പ്രായശ്ചിത്തം ചെയ്യാതെ മരിച്ചാൽ ദുഃഖിക്കേണ്ടിവരും.

**33. പ്രായശ്ചിത്തീയോപാഖ്യാനം** – യുധിഷ്ഠിരൻ പറഞ്ഞു: "ഹേ പിതാമഹാ! എത്ര ജ്ഞാതികളാണ് കൊല്ലപ്പെട്ടത്. പുത്രന്മാരും, പൗത്രന്മാരും, ശ്വശുരന്മാരും, ഗുരുക്കന്മാരും, അമ്മാവന്മാരും, പിതാമഹന്മാരും, സുഹൃത്സംബന്ധിമാരും, ബന്ധുജനങ്ങളുമായി എത്ര ക്ഷത്രിയന്മാരും മഹാത്മാക്കളുമാണ് കൊല്ലപ്പെട്ടത്! മരുമക്കളും, വയസ്യന്മാരും, ജ്ഞാതികളുമൊക്കെ കൊല്ലപ്പെട്ടു. നാനാ ദേശത്തിൽ നിന്നു വന്ന അസംഖ്യം രാജേന്ദ്രന്മാരും കൊല്ലപ്പെട്ടു. ഇതിനൊക്കെക്കാരണം രാജ്യലുബ്ധനായ ഈ ഞാൻ മാത്രമാണ്. ഈ വീരന്മാരെയൊക്കെ കൊന്നിട്ട് എന്തുകാര്യമാണ് എനിക്കു ലഭിക്കുന്നത്?

വീണ്ടും വീണ്ടും നിനയ്ക്കുന്തോറും എന്റെ ഹൃദയം വെന്തുരുകുന്നു. ശ്രീമാന്മാരായ ആ രാജസിംഹന്മാരേയും അവർ പോയ ഈ മന്നിടത്തേയും, ഘോരമായി കൊല്ലപ്പെട്ട ജ്ഞാതികളേയും, മറ്റു പലരേയും ചിന്തിച്ചു ദുഃഖിച്ച് എന്റെ മനസ്സിന്ന് ഒരു പൊറുതിയും കിട്ടുന്നില്ല പിതാമഹാ! ഇന്ന് അവരുടെയൊക്കെ ഭാര്യമാരുടെ കഥയെന്താണ്? മക്കൾ മരിച്ച അമ്മമാർ, ഭർത്താക്കൾ മരിച്ച ഭാര്യമാർ, ഭ്രാതാക്കൾ വേർപെട്ടവർ-അവരുടെയൊക്കെ നിലയെപ്പറ്റി ഭവാൻ ചിന്തിക്കുന്നില്ലേ? ഈ കഠിനപാതകം ചെയ്ത പാണ്ഡുവൃഷ്ണികളായ ഞങ്ങളെപ്പറ്റി ആക്രോശിച്ച് അവർ ഭൂമിയിൽ വീണുരുളുന്നുണ്ടാകും. പിതൃസഹോദരങ്ങളെക്കാണാതെ, പുത്രനെക്കാണാതെ, കുടുംബനാഥനെക്കാണാതെ നാരിമാർ പ്രാണൻ വെടിയുന്നുണ്ടാകും! ഹേ ദ്വിജശ്രേഷ്ഠാ, ഇതിൽ ഒട്ടും സംശയമില്ല! ധർമ്മസൂക്ഷ്മതയോർക്കു! ഞങ്ങൾ സ്ത്രീവധംചെയ്ത ഘാതകരാണ്. സുഹൃത്വധം ചെയ്ത പാപികളാണ്. അന്തമില്ലാത്ത പാതകം ഞങ്ങൾ ചെയ്തു. ഞങ്ങൾ തലകീഴായി നരകത്തിൽ വീഴും. ഉഗ്രമായ തപസ്സുചെയ്തു ശരീരം വിടാം. അതിന്നുള്ള ആശ്രമവിശേഷം എന്തെന്ന് ഉപദേശിച്ചാലും!"

വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരന്റെ വാക്കുകേട്ട് വ്യാസൻ നല്ലവണ്ണം ബുദ്ധികൊണ്ട് ചിന്തിച്ചു പാണ്ഡവനോടു പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ഹേ രാജാവേ! വിഷാദിക്കാതിരിക്കുക! നീ ക്ഷത്രധർമ്മത്തെ ചിന്തിക്കുക! ഹേ! ക്ഷത്രിയേന്ദ്രാ, സ്വധർമ്മത്താൽ ഹതരായവരാണ് ആ ക്ഷത്രിയർഷഭരെല്ലാം. അവർ ശ്രീയെ കാംക്ഷിച്ചിരുന്നവരാണ്. ലോകത്തിൽ കീർത്തിയെ കൊതിച്ചവരാണ്. കൃതാന്തന്റെ വിധിനടത്തലിൽപ്പെട്ട് കാലത്താൽ മൃതരായവരാണ്. കൊന്നവൻ നീയല്ല! ഭീമനല്ല. പാർത്ഥനല്ല. മാദ്രിജരല്ല. കാലപരിണാമത്തിന്റെ ധർമ്മത്താൽ പ്രാണൻ ദേഹത്തെ വെടിഞ്ഞതാണ്. കാലപരിണാമധർമ്മത്തിൽ അമ്മയച്ഛന്മാരില്ല. അനുഗ്രാഹ്യനുമില്ല. പ്രജകൾക്കു കർമ്മസാക്ഷിയായി കാലംതീർത്തവരാണ് ജ്ഞാതികൾ. അതിന്ന് ഇത് ഒരു ഹേതു മാത്രമാണ്. തമ്മിൽ ജീവികൾ കൊല്ലുകയെന്നത് അതിന്റെ ഐശ്വര്യമായ രൂപമാകുന്നു. സൂത്രാത്മകമായ കർമ്മം പുണ്യപാപങ്ങൾക്ക് സാക്ഷിയാണ് എന്നു നീ ധരിക്കുക! സുഖദുഃഖങ്ങൾ ചേർക്കുന്ന കാലം കാലഫലപ്രദമാണ്. അവർക്കുള്ള കർമ്മങ്ങൾ നീ ചിന്തിക്കുക! വിനാശഹേതുക്കളായ അവർ കാലംമൂലം കാലത്തിന്നധീനരായി. നിയതവ്രതമായ ശാസനം ശരിക്കും ധരിച്ചാലും. വിധി നിന്റെമേൽ ആക്രമിച്ച് ഈ കർമ്മം ചെയ്യിച്ചതാണ്. അതേവിധംതന്നെ നിമിത്തംകൂടാതെ പുരുഷന്ന് അഭിവൃദ്ധിയും നാശവും സംഭവിക്കുന്നു. അത് ദൈവവിധിയാലാണെന്നറിയുമ്പോൾ ശോകഹർഷങ്ങൾ വെറുതെയാണ്. ഇവിടെ നിന്റെ ചിത്തബന്ധനം പാഴിലാണ്. എന്നാലും രാജാവേ, അതിന്ന് പ്രായശ്ചിത്തം ചെയ്യുന്നത് നല്ലതുതന്നെ!

പണ്ട് ദേവന്മാരും അസുരന്മാരും തമ്മിൽ യുദ്ധമുണ്ടായപ്പോഴും ഇങ്ങനെ സംഭവിച്ചു. ജ്യേഷ്ഠഭ്രാതാക്കളായിരുന്നു അസുരന്മാർ. ദേവന്മാർ കനിഷ്ഠരാണ്. അവർക്കും ശ്രീനിമിത്തമായി വലിയ വഴക്കുണ്ടായി. മുപ്പത്തീരായിരം വർഷം നീണ്ടുനിന്ന ആ മഹായുദ്ധംകൊണ്ട് ഭൂമി രക്തത്തിൽ മുങ്ങി ഒറ്റക്കടൽപോലെയായി. അങ്ങനെ ദൈത്യരെ സംഹരിച്ച് ദേവന്മാർ സ്വർഗ്ഗംനേടി. വേദജ്ഞന്മാരായ ഭൂസുരന്മാർ അപ്രകാരം ഭൂമിയേയും നേടി ദർപ്പാന്ധരായ അവർ ദാനവന്മാർക്ക് സഹായത്തിന്നു നിന്നു. സാലാവൃകന്മാർ എന്നുപേരുള്ള പതിനെണ്ണായിരം ബ്രാഹ്മണർ അങ്ങനെ എത്തി. അവരേയും ദേവന്മാർ സംഹരിച്ചു. അവർ ധർമ്മം മുടിക്കുവാൻ ഇച്ഛിച്ച് അധർമ്മത്തിന്നു പുറപ്പെട്ടവരായിരുന്നു. ആ ദുഷ്ടന്മാർ വാനവന്മാരാൽ ദൈത്യന്മാരെന്നപോലെ കൊല്ലേണ്ടവർതന്നെ! ഒരുത്തനെ കൊന്നാൽ കുലം രക്ഷിക്കപ്പെടുമെന്നുവന്നാൽ അത് ചെയ്യണം. ഒരു കുലത്തെ നശിപ്പിച്ചാൽ നാട് നേടുമെങ്കിൽ അത് ചെയ്യണം. അതു തെറ്റല്ല. അധർമ്മരൂപത്തിലുള്ള ധർമ്മമുണ്ട്, ധർമ്മരൂപത്തിലുള്ള അധർമ്മവുമുണ്ട്. അത് പണ്ഡിതന്നു കാണാൻ കഴിയും. അതുകൊണ്ട് ഉള്ളത് ഉറപ്പിക്കുക. നീ ശ്രുതവാനും പണ്ഡിതനുമാണല്ലോ!

പണ്ടു ദേവകൾ പോയവഴിക്കാണ് നീ പോയത്. അങ്ങനെ പ്രവർത്തിച്ചവർ ഒരിക്കലും നരകത്തെ പ്രാപിക്കയില്ല. ഭവാൻ ഈ ഭ്രാതൃസുഹൃദ്വർഗ്ഗത്തെ സമാശ്വസിപ്പിക്കുക! അറിഞ്ഞുകൊണ്ടു പാപംചെയ്യുന്ന പാപാസക്തൻ അതു ലജ്ജയില്ലാതെ തുടരുന്നതായാൽ അവനിൽ ആ പാപം പൂർണ്ണമായിത്തീരുന്നു. അവന്ന് ആ പാപപരിഹാരത്തിന്ന് പ്രായശ്ചിത്തമില്ല. അറിഞ്ഞ് പാപം ചെയ്തവന്റെ പാപം പ്രായശ്ചിത്തംകൊണ്ട് നീങ്ങുകയില്ല. ശുക്ലാഭിജാത്യനും അന്യദോഷംകൊണ്ട് ക്രിയചെയ്തവനുമാണല്ലോ ഭവാൻ! ഈ കർമ്മം സ്വേച്ഛകൂടാതെ ചെയ്തിട്ടും ഭവാൻ ദുഃഖിക്കുകയാണല്ലോ.

അശ്വമേധയാഗം വിധിക്കപ്പെട്ട പ്രായശ്ചിത്തമാണ്. അത് ചെയ്താൽ ഭവാന്റെ പാപമൊക്കെത്തീരും. മരുൽഗണാഢ്യനായ പാകശാസനൻ ശത്രുക്കളെ സംഹരിച്ചു. അതിന്നുശേഷം ഓരോന്നായി നൂറുയാഗം ശതക്രതുചെയ്തു. പാപംപോയി സ്വർഗ്ഗം വെന്ന് സുഖലോകങ്ങൾ നേടി. മരുൽഗണാഢ്യനായി ശക്രൻ ശോഭിച്ച് ദിക്കുകൾ പ്രകാശിപ്പിച്ചു. സ്വർഗ്ഗത്തിൽ അപ്സരസ്ത്രീകളോടൊത്ത് അർച്ചിക്കുന്ന ഇന്ദ്രനെ ഋഷീന്ദ്രന്മാരും, വാനോരും, വിബുധന്മാരും ഉപാസിക്കുന്നു. വിക്രമത്താൽ ഇന്ന് നിന്റെ കീഴിലായിരിക്കുന്നു ഭൂമി മുഴുവൻ! വിക്രമത്താൽ നീ സകല രാജാക്കളേയും ജയിച്ചിരിക്കുന്നു!

അവരുടെ പുരവും രാഷ്ട്രവും പ്രാപിച്ച് അവരവരുടെ രാജ്യത്ത് ഭ്രാതാക്കളേയോ, പുത്രന്മാരേയോ, പൗത്രന്മാരേയോ അഭിഷേചിക്കുക! ഗർഭത്തിലിരിക്കുന്ന ബാലന്മാരെപ്പോലും നീ സാന്ത്വനംചെയ്യുക! അങ്ങനെ പ്രകൃതിപ്രീണനംചെയ്തു പാരിനെ പരിപാലിക്കുക! പുത്രരില്ലാതെ മരിച്ച രാജാക്കന്മാരുടെ കന്യകമാരെ രാജസ്ഥാനത്ത് അഭിഷേചിക്കുക. കാമാർത്ഥിനികളായ സ്ത്രീകൾ നീ ഇപ്രകാരം ചെയ്താൽ ശോകം വെടിഞ്ഞ് പ്രസാദിക്കും. ഇങ്ങനെ എല്ലാരാജ്യത്തും ചെന്ന് സർവ്വരാജകുടുംബത്തിലുമുള്ള ജനങ്ങളെ സമാശ്വസിപ്പിച്ച്, പണ്ട് ഇന്ദ്രൻ ചെയ്തപോലെ, അശ്വമേധം കഴിക്കുക! ആ യോഗ്യരായ ക്ഷത്രിയർ അശോച്യരാകും. സ്വകർമ്മത്താൽ ക്ഷയിച്ചവർ കൃതാന്തബലത്തിൽ പെട്ടുപോയി. ക്ഷത്രധർമ്മത്തോടെ ഭവാൻ രാജ്യം നേടി. രാജ്യം അകണ്ടകമായി. നീ നിന്റെ കർമ്മം അനുഷ്ഠിക്കുക. നന്മ സിദ്ധിക്കും. ഭവാൻ ഇനി രാജ്യം രക്ഷിക്കുക!"

**34. പ്രായശ്ചിത്തീയോപാഖ്യാനം** – യുധിഷ്ഠിരൻ പറഞ്ഞു: "എന്തു കർമ്മം ചെയ്താലാണ് നരൻ പ്രായശ്ചിത്താർഹനാവുക? എന്തുചെയ്താൽ പാപമൊഴിയും? പിതാമഹാ! അതു പറഞ്ഞുതന്നാലും!"

വ്യാസൻ പറഞ്ഞു: "പ്രായശ്ചിത്തം ചെയ്യേണ്ട പാപങ്ങൾ പറയാം. വിധിച്ച കർമ്മം ചെയ്യാതെ നിഷേധിക്കപ്പെട്ട കർമ്മം ചെയ്യുന്നവൻ, സൂര്യോദയത്തിലും സൂര്യാസ്തമയത്തിലും കിടന്നുറങ്ങുന്നവൻ, അങ്ങനെ ചെയ്യുന്ന ബ്രഹ്മചാരി, കുനഖി, പൂപ്പല്ലൻ, അനുജൻ വിവാഹിതനായിട്ടും വേൾക്കാത്ത ചേട്ടൻ, ചേട്ടൻ വിവാഹിതനാകുന്നതിന്നുമുമ്പ് വിവാഹം കഴിക്കുന്ന അനുജൻ,

കുത്സകൻ, ബ്രഹ്മഘ്നാതി, ഒരു സ്ത്രീയുടെ രണ്ടാംഭർത്താവ്, പതിത്വാഢ്യൻ, അഗ്രേ ദിധിഷു, നഷ്ടപ്രജ്ഞൻ, ദ്വിജാതികളെ കൊല്ലുന്നവൻ, അപാത്രദാതാവ്, പാത്രത്യാഗവിഹീനൻ, ഗ്രാമഘ്നാതി, മാംസം വില്ക്കുന്നവൻ, അഗ്നിയെ കെടുത്തുന്നവൻ, വേദം വില്ക്കുന്നവൻ, ഗുരുഹന്താവ്, സ്ത്രീഹന്താവ്, പശുവിനെ പാഴിൽ കൊല്ലുന്നവൻ, പുരയ്ക്കു തീവെക്കുന്നവൻ, നുണപറഞ്ഞു ജീവിക്കുന്നവൻ, ഗുരുപ്രതിരോധകൻ, കരാർ തെറ്റിക്കുന്നവൻ ഇവരൊക്കെ പാപികളാണ്. പ്രായശ്ചിത്തം ചെയ്യേണ്ടവരാണ്.

ഇനി അകാര്യങ്ങളെപ്പറയാം. അവയും നീ കേട്ട് ധരിക്കുക. അവ ലോകവേദവിരുദ്ധങ്ങളാണ്. സ്വധർമ്മത്തെ വിടുക, പരധർമ്മം സ്വീകരിക്കുക, അയാജ്യന്മാരെക്കൊണ്ട് യാഗംചെയ്യിക്കുക, അഭക്ഷ്യങ്ങൾ ഭക്ഷിക്കുക, ശരണാഗതരെ ത്യജിക്കുക, ഭൃത്യനെ പോറ്റാതിരിക്കുക, പാലും മോരും വില്ക്കുക, തിര്യക്യോനികളെ ഹിംസിക്കുക, ആധാനാദിക്രിയകൾ ശക്തിമാൻ ചെയ്യാതിരിക്കുക, നിത്യവും കൊടുക്കാറുള്ളതു നല്കാതിരിക്കുക, ബ്രാഹ്മണന്ന് ദക്ഷിണ കൊടുക്കാതിരിക്കുക, ബ്രഹ്മസ്വം അപഹരിക്കുക, ഇവയൊക്കെ ചെയ്യാൻ വയ്യാത്തതാണ്. അച്ഛനോടു വിവാദിക്കുന്ന പുത്രൻ, ഗുരുവിന്റെ ഭാര്യയുടെ തല്പത്തിൽ കിടക്കുന്നവൻ, സന്താനം ജനിപ്പിക്കാത്തവൻ, ഇവരൊക്കെ അധാർമ്മികരാണു രാജാവേ. ഈ കർമ്മങ്ങളെ ഞാൻ വിസ്തരിച്ചും ചുരുക്കിയും പറഞ്ഞു. ഇങ്ങനെയുള്ളവരൊക്കെ പ്രായശ്ചിത്തം ചെയ്യണം. ഈ കർമ്മങ്ങളെ ഏതേതവസരങ്ങളിൽ മനുഷ്യൻ ചെയ്താൽ പാപം ഏല്ക്കുകയില്ല എന്നതും പറയാം.

പോരിൽ ശസ്ത്രവുമേന്തിയെത്തുന്ന വേദജ്ഞാനിയെ കൊല്ലാം, തന്നെ കൊല്ലാൻ വരുന്നവനെ കൊല്ലാം. എന്നാൽ അവൻ ബ്രഹ്മഹന്താവാകയില്ല. ഇങ്ങനെ ഒരു മന്ത്രം വേദത്തിലുണ്ട്. വേദം പ്രമാണമായിട്ടാണ് ധർമ്മവിധി. വൃത്തിതെറ്റുന്ന ബ്രാഹ്മണനേയും വധാർത്ഥിയേയും വധിക്കാം. അവൻ ബ്രഹ്മഹത്യാപാപത്തിന്നർഹനല്ല. മദ്യപാനം അജ്ഞാനത്താലും വൈദ്യോപദേശത്താലും ചെയ്യുന്നവൻ പ്രായശ്ചിത്തകർമ്മങ്ങൾ ആവർത്തിക്കണം. പ്രായശ്ചിത്തംകൊണ്ടു മനുഷ്യൻ ശുദ്ധനാകും.

ഗുരുവിന്റെ ആജ്ഞയാൽ ചെയ്യുന്ന ഗുരുതല്പപ്രവേശം മനുഷ്യനെ ദുഷിപ്പിക്കയില്ല. ഉദ്ദാലകൻ തന്റെ ശിഷ്യനെക്കൊണ്ട് സ്വഭാര്യയിൽ ശ്വേതകേതുവിനെ ജനിപ്പിച്ചു. ഗുരുവിന്റെ അർത്ഥം സ്വീകരിക്കുന്നതും, ആപത്തിൽ കക്കുന്നതും ആകാം. കാമംകൊണ്ട് പലവട്ടവും അതു ചെയ്യാതിരിക്കണം. ബ്രഹ്മസ്വമല്ലാത്തതെടുത്താൽ ദോഷമില്ല. താൻ അനുഭവിക്കാതിരുന്നാൽ മതി. പ്രാണരക്ഷയ്ക്കുവേണ്ടി നുണ പറയാം. അവനവനും അന്യനും വേണ്ടി പറയാം. ഗുരുവിന്റെ അർത്ഥത്തിന്നുവേണ്ടിയും സ്ത്രീയെ രക്ഷിക്കാനും വിവാഹത്തിന്നുവേണ്ടിയും നുണപറഞ്ഞാൽ പാപമില്ല. വ്രതമെടുക്കുന്നവന്ന് സ്വപ്നത്തിൽ ശുക്ലം സ്രവിച്ചതുകൊണ്ട് വ്രതഭംഗം ഉണ്ടാകുന്നില്ല. എരിതീയിൽ ആജ്യാഹുതി ചെയ്യുക എന്നതാണതിന്നുള്ള പ്രായശ്ചിത്തം. ഭ്രഷ്ടനും സന്ന്യസിച്ചവനും വേളി നിഷിദ്ധമാണ്. ഭർത്താവ് പറഞ്ഞുചെയ്യുന്ന പരദാരസ്വീകാരം ധർമ്മദൂഷണമാവില്ല. പശുഹിംസ വെറുതെ ചെയ്യുകയോ ചെയ്യിക്കുകയോ അരുത്. വിധികല്പിതമായ സംസ്കാരം പശുക്കൾക്ക് അനുഗ്രഹമാണ്. അനർഹനായ വിപ്രന്ന് അറിയാതെ ചെയ്യുന്ന ദാനം ദോഷമാകയില്ല. വ്യഭിചാരപ്പെണ്ണിനെ ഉപേക്ഷിച്ചാൽ ദോഷമാവില്ല. അവൾക്ക് അതിൽ ശുദ്ധികിട്ടും. ഭർത്താവിന്ന് അതിൽ ദൂഷണം പറ്റില്ല. തത്ത്വം കണ്ടു ചെയ്യുന്ന സോമവിക്രയം ദോഷമാകുന്നതല്ല. സാമർത്ഥ്യമില്ലാത്ത ഭൃത്യനെ വിടുന്നത് ദോഷമല്ല. പശുക്കൾക്കുവേണ്ടി കാടുചുടുന്നതും ദോഷമല്ല. ഇപ്പറഞ്ഞ കർമ്മങ്ങൾ ചെയ്താൽ ദോഷമാവുകയില്ല."

**35. പ്രായശ്ചിത്തീയോപാഖ്യാനം –** വ്യാസൻ പറഞ്ഞു: "തപം, കർമ്മം, ദാനം എന്നിവകൊണ്ട് പുരുഷൻ പാപത്തെ നീക്കംചെയ്യുന്നു. വീണ്ടും ആ പാപം ചെയ്യാതിരുന്നാൽമതി. സ്വകർമ്മം ചെയ്തു ഒറ്റനേരം ഭിക്ഷവാങ്ങി കപാലിയും യോഗദണ്ഡേന്തിയവനുമായ ബ്രഹ്മചാരി ഭുജിക്കണം. എല്ലായ്പോഴും ഉത്സാഹമുള്ളവനായിരിക്കണം. അനസൂയനും ഭൂമിയിൽ കിടക്കുന്നവനുമാകണം. അവന്റെ കർമ്മം പാരിൽ പുകഴ്ത്തപ്പെടുകയും വേണം. ഇങ്ങനെ പന്തീരാണ്ട് ചെന്നാൽ ബ്രഹ്മഹത്യാപാപം വിട്ടുപോകും. വിദ്വാന്മാരുടെ അഭിപ്രായപ്രകാരം ശസ്ത്രഭൃത്തിന്റെ ലക്ഷ്യമാവുക, കത്തുന്ന തീയിൽ മുന്നൂറ് യോജന ചാടുക, ഒരു വേദത്തെ ചൊല്ലി തലതാഴ്ത്തി നമിക്കുക, സർവസ്വവും വേദവേദിയായ ബ്രാഹ്മണന്ന് ദാനംചെയ്യുക, അല്ലെങ്കിൽ ജീവിക്കുവാൻതക്ക ധനം ദാനംചെയ്യുക, എല്ലാ ഉപകരണങ്ങളോടും കൂടിയ ഗേഹം നല്കുക, ഗോബ്രാഹ്മണരെ രക്ഷിക്കുക. ഇവകൊണ്ട് ബ്രഹ്മഹത്യാ പാപം നീങ്ങും. ആറുകൊല്ലം ഭിക്ഷതെണ്ടി ഉണ്ടാലും ബ്രഹ്മഘ്നാതി വിശുദ്ധനാകും. മാസംതോറും ഒരു പ്രാവശ്യം അശിച്ചാൽ മൂന്നു കൊല്ലംകൊണ്ട് പാപം വിട്ടൊഴിയും. മാസത്തിൽ ഒരു ഭക്ഷണം അശിച്ച് ഒരാണ്ടുകൊണ്ട് ശുദ്ധനാകും. ഇപ്രകാരം ഉപവസിച്ചാൽ അല്പംകൊണ്ട് ശുദ്ധനാകും. ഇങ്ങനെ ചെയ്താൽ എല്ലാവരും പാപം അറ്റവരാകുമെന്നാണ് ശ്രുതി പറയുന്നത്. വിപ്രന്നുവേണ്ടി യുദ്ധം ചെയ്തു മരിച്ചാൽ ബ്രഹ്മഹത്യയൊഴിയും. ആറായിരം പശുക്കളെ സൽപാത്രത്തിൽ ദാനംചെയ്താൽ ബ്രഹ്മഹത്യാദി എല്ലാ പാപവും ഒഴിയും. കപിലയായ ആയിരം കറവുള്ള പശുക്കളെ ദാനം ചെയ്താലും ബ്രഹ്മഹത്യയൊഴിയും. ആയിരം പശുക്കളെ ദരിദ്രർക്കു ദാനം ചെയ്താലും ബ്രഹ്മഹത്യ നീങ്ങും. നിയതബ്രാഹ്മണർക്ക് കാംബോജാശ്വങ്ങൾ നൂറെണ്ണം ദാനംചെയ്താലും ബ്രഹ്മഹത്യ നീങ്ങും. മനോരഥവേഗമുള്ള രഥം ഒരു സൽപാത്രത്തിൽ നല്കുകയും കൊടുത്തതിനെപ്പറ്റി പ്രശംസിക്കാതിരിക്കുകയും ചെയ്താൽ ബ്രഹ്മഹത്യ നീങ്ങും. കള്ളുകുടിച്ചവൻ അതിന്ന് പ്രതിവിധിയായി അഗ്നിസദൃശമായി പൊള്ളുന്ന മദ്യം കഴിച്ചാൽമതി. അവന്റെ ആത്മാവ് ഇഹത്തിലും പരത്തിലും ശുദ്ധമാകും. മരുക്കുണ്ടിൽ ചാടുന്നവനും ചെന്തീയിൽ ചാടുന്നവനും മഹാപ്രസ്ഥാനം ചെയ്യുന്നവനും പാപമൊക്കെയൊഴിയും. കള്ളുകുടിച്ചവൻ പാപം തീരാൻ ഭൂമി ദാനംചെയ്യണം. ഗുരുതല്പഗൻ അഗ്നിയിൽ പഴുത്ത ഇരിമ്പുനാരീപ്രതിമയെ പുല്കണം, അല്ലെങ്കിൽ സ്വലിംഗം മുറിച്ച് ഊർദ്ധ്വദൃഷ്ടിയായി സന്ന്യസിക്കണം. ദേഹത്യാഗംചെയ്യണം. ഇതൊക്കെയാണ് പ്രായശ്ചിത്തം. നുണപറഞ്ഞു ജീവിക്കുന്നവനും ഗുരുപ്രതിരോധിയും അവന്ന് ഇഷ്ടമുള്ള വസ്തു ദാനംചെയ്താൽ മതി. പരഭാര്യാപഹാരിയും പരദ്രവ്യഹാരിയും ഒരു സംവത്സരം വ്രതമെടുക്കണം. മുതൽ അപഹരിച്ചവൻ ഉടമസ്ഥന്ന് മാപ്പുപറഞ്ഞ് ധനം മടക്കിക്കൊടുത്താൽ പാപം തീരും. പരിവേത്താവും (അനുജൻ വേട്ടിട്ടും വേൾക്കാത്ത ചേട്ടനും) പരിവിത്തിയും (ചേട്ടനു മുമ്പെ വേൾക്കുന്ന അനുജനും) പന്ത്രണ്ട് രാത്രി കൃച്ഛ്റത്താൽ സംയതാത്മാവായി വ്രതമെടുക്കണം. അവൻ വീണ്ടും വേൾക്കണം, പിതൃക്കളെ ഉയർത്തുവാൻ. ഇതിൽ പെണ്ണിന്ന് ദോഷമില്ല; അവൾക്ക് ആ ദോഷം ബാധിക്കയില്ല. ഹൃദയശുദ്ധിയോടെ ചാതുർമ്മാസ്യത്തിൽ അന്നം ദാനംചെയ്താൽ സ്ത്രീ ശുദ്ധയാകും. ദോഷശങ്കയുള്ള സ്ത്രീകളോടു ചേരരുത്. ഭസ്മംകൊണ്ടു പാത്രം എന്നപോലെ രജസ്സിനാൽ അവൻ അശുദ്ധനാകും. ശൂദ്രന്റെ എച്ചിൽപ്പാത്രം പശു നാറ്റിയാലോ ഗണ്ഡൂഷോച്ഛിഷ്ടമായാലോ പത്തുദിവസംകൊണ്ട് ശുദ്ധമാകും.

ബ്രാഹ്മണൻ നാലിലൊന്നു പ്രായശ്ചിത്തം ചെയ്താൽ മതി. രാജാവിന്ന് നാലിലൊന്നു കുറവു മതി. വൈശ്യനും ശൂദ്രനും കാൽഭാഗം കുറവുമതി. തിര്യക്കുയോനിവധവും, ഫലവൃക്ഷം മുറിക്കലും പാപമാണ്. മൂന്നുദിവസം അന്നം കഴിക്കാതിരിക്കയാണ് അതിന്നു പ്രായശ്ചിത്തം. ചെയ്ത കർമ്മം പുകഴ്ത്തുന്നവർക്കും ഇതുതന്നെ പ്രതിവിധി. അഗമ്യകളെ ഗമിക്കുന്നതിന്ന് ഈറൻ ചുറ്റി ആറുമാസം ഭസ്മത്തിൽ കിടക്കണം. അകാര്യങ്ങൾക്കൊക്കെ അതുതന്നെയാണ് വിധി. ബ്രഹ്മോക്തമായ വിധിയാലും ദൃഷ്ടാന്താഗമയുക്തിയാലും സാവിത്ര്യദ്ധ്യയനം. ശുദ്ധിയുള്ള ദേശത്തിരുന്ന് മിതാശനനായി ചെയ്യണം. അഹിംസകൻ,

മന്ദകൻ, മൗനി എന്നീ നിലയിൽ ഇരിക്കണം. എന്നാൽ പാപമൊക്കെ നീങ്ങും. പകൽ മുഴുവൻ ആകാശത്തു നോക്കിനില്ക്കുക, രാത്രി കിടക്കുക, മൂന്നഗ്നിയായി മൂന്നു രാവു നില്ക്കുക, നീരിൽ സവസ്ത്രനായി നില്ക്കുക, സ്ത്രീകളോടും ശൂദ്രന്മാരോടും, പതിതന്മാരോടും സംസാരിക്കാതിരിക്കുക ഇങ്ങനെയൊക്കെ വ്രതം എടുക്കണം. വിപ്രൻ അജ്ഞാനംകൊണ്ട് ചെയ്ത പാപങ്ങൾ ഇങ്ങനെ ചെയ്താൽ നീങ്ങും. ശുഭാശുഭങ്ങളായ ഫലങ്ങൾ ഭൂതസാക്ഷികമാണ്. അത് ചത്താലും വിടില്ല. ആർക്ക് ഏത് ഏറുന്നുവോ, അതു ചെയ്യുന്നവന്ന് ആ ഫലം ഏല്ക്കുന്നതാണ്.

അതുകൊണ്ട് തപസ്സ്, ദാനം, കർമ്മം ഇവകൊണ്ട് ശുഭം ലഭിക്കും. അശുഭം ചെയ്തവന്ന് ഈ പ്രായശ്ചിത്തം കൂടുതൽ ചെയ്യണം. എന്നും ദാനധർമ്മങ്ങൾ ചെയ്താൽ പാപം തീരും. പ്രായശ്ചിത്തം പാപത്തിന്നനുസരിച്ചാണു വിധിച്ചിട്ടുള്ളത്. ഭക്ഷ്യാഭക്ഷ്യത്തിലും വാച്യാവാച്യത്തിലും ജ്ഞാനാജ്ഞാനങ്ങളിലും സമ്മതിക്കുന്ന കാര്യമാണു മുമ്പു പറയപ്പെട്ടത്. അറിഞ്ഞു ചെയ്ത പാപം ശക്തികൂടിയതാണ്. അറിയാതെ ചെയ്യുന്നതിനേ പ്രായശ്ചിത്തമുള്ളൂ. വിധിപ്രകാരം ചെയ്താൽ ഈ പാപങ്ങൾ നീങ്ങും. ശ്രദ്ധയുള്ള ആസ്തികന്നുള്ളതാണ് പ്രായശ്ചിത്തം. അശ്രദ്ധരായ നാസ്തികരിൽ ഈ വിധാനം കാണുന്നതല്ല. അവർ ദംഭദ്വേഷപ്രധാനന്മാരാണ്. ശിഷ്ടന്മാരുടെ ആചാരവും ശിഷ്ടമായ ധർമ്മവും ഇഹത്തിലും പരത്തിലും സൗഖ്യം കാംക്ഷിക്കുന്നവൻ ചെയ്യേണ്ടതാണ്. ഈ പൂർണ്ണമായ ഹേതുകൊണ്ട് ഭവാൻ സകല പാപങ്ങളും നീങ്ങി തെളിയും. പ്രാണാർത്ഥമായ ധനത്താലും കർമ്മത്താലും ഭവാന് അതു സാധിക്കും.

അങ്ങയ്ക്കു ഘൃണയുണ്ടെങ്കിൽ പ്രായശ്ചിത്തം ചെയ്യുക. അനാര്യന്മാർക്കു ചേർന്നവിധം മന്യുകൊണ്ട് നാശത്തിൽ ചെന്നു ചാടരുത്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭഗവാൻ പറഞ്ഞ ധർമ്മം കേട്ടു രാജാവായ യുധിഷ്ഠിരൻ മുഹൂർത്തനേരം ചിന്തിച്ചിരുന്ന് ആ തപോധനനോടു പറഞ്ഞു."

**36. വ്യാസവാക്യം** – യുധിഷ്ഠിരൻ പറഞ്ഞു: "ഹേ പിതാമഹാ! ഭക്ഷ്യം എന്താണ്? അഭക്ഷ്യം എന്താണ്? പ്രശസ്തമായ ദേയം എന്താണ്? പാത്രം എന്താണ്? അപാത്രമെന്താണ്? അവ വിസ്തരിച്ചു പറഞ്ഞാലും."

വ്യാസൻ പറഞ്ഞു: "അതിന്നുദാഹരണമായി ഈ പഴങ്കഥ പറയാറുണ്ട്. സുവ്രതന്മാരായ ഋഷികൾ ബ്രഹ്മാവിനെ കണ്ട് മുമ്പു പ്രജേശനോടു ധർമ്മത്തെപ്പറ്റി ചോദിച്ചു. 'അന്നമേതുവിധമാണ്? പാത്രം, ദാനം, അദ്ധ്യയനം, തപം, കാര്യം, അകാര്യം ഇതൊക്കെ ഏതുവിധമാണ്? പ്രജാപതേ, ഭവാൻ പറഞ്ഞുതന്നാലും.'

അവർ ചോദിച്ചതു കേട്ട് സ്വായംഭുവനായ മനു പറഞ്ഞു: 'ഋഷിമാരേ, കേൾക്കുവിൻ. ശരിക്കുള്ള ധർമ്മം വിസ്തരിച്ചും ചുരുക്കിയും ഞാൻ പറയാം. ജപം, ഹോമം, ഉപവാസം, ആത്മജ്ഞാനം, പുണ്യനദി, തല്പരന്മാർ ഇരിക്കുന്ന സ്ഥലം, പുണ്യങ്ങളായ അചലങ്ങൾ ഇവയെല്ലാം പ്രായശ്ചിത്തമാകുന്നു. സുവർണ്ണപ്രാശനം, രത്നാതിസ്നാനം, ദേവസ്ഥാനാഭിഗമനം, ആജ്യപ്രാശനം ഇവയെല്ലാം പുമാനെ ഉടനെ ശുദ്ധനാക്കുന്നു. ഗർവ്വുകൊണ്ട് ഒരുകാലത്തും നരൻ പ്രാജ്ഞനാകയില്ല. ദീർഘായുസ്സാഗ്രഹിക്കുന്നവൻ എന്നും തിളച്ചാറിയ വെള്ളം കുടിക്കണം. കൊടുക്കാത്തത് വാങ്ങാതിരിക്കുക, ദാനം, അദ്ധ്യയനം, തപം, അഹിംസ, സത്യം, അക്രോധം, ഇജ്യ ഇവ ധർമ്മത്തിന്റെ ലക്ഷണമാകുന്നു. ദേശകാലമനുസരിച്ച് അധർമ്മവും ധർമ്മമാകും. അവസ്ഥാഭേദത്താൽ മോഷണവും, നുണയും, ഹിംസയും ധർമ്മമാകും. രണ്ടുവിധത്തിലാണ് വിജ്ഞരായവർക്ക് ധർമ്മങ്ങളും അധർമ്മങ്ങളും. അപ്രവൃത്തി, പ്രവൃത്തി, എന്നിവയും രണ്ടുവിധമുണ്ട്. അപ്രവൃത്തിക്ക് അമർത്ത്യത്വവും മർത്ത്യത്വത്തിന്ന് കർമ്മജമായ ഫലവും ഉണ്ട്. അശുഭത്തിന്ന് ഫലം അശുഭംതന്നെ. ശുഭത്തിന്ന് ഫലം ശുഭംതന്നെ; ഇവ രണ്ടിലും ഉണ്ടാകും ശുഭാശുഭങ്ങൾ. 'ദൈവം, ദൈവോപസംയുക്തം പ്രാണൻ പ്രാണദവും പരം' ഇവർക്ക് അശുഭം ചെയ്യുന്നവർക്ക് ഒരിക്കലും ശുഭം വന്നുകൂടുകയില്ല. സംശയിച്ച് ചെയ്തതിന്നും അറിയാതെ ചെയ്തതിന്നുമാണ് പ്രായശ്ചിത്തം വിധിച്ചിട്ടുള്ളത്. ശരീരങ്ങൾക്ക് ഉപക്ലേശവും മനസ്സിന്നുള്ള പ്രിയാപ്രിയങ്ങളും മന്ത്രം, ഔഷധം, പ്രായശ്ചിത്തം ഇവകൊണ്ട് ശമിക്കുന്നതാണ്.

ഒറ്റ രാത്രിയിലെ ഉപവാസശിക്ഷകൊണ്ട് നരാധിപൻ ശുദ്ധനാകും. പുരോഹിതൻ ശുദ്ധനാകാൻ മൂന്നുദിവസം ഉപവസിക്കണം. ദുഃഖത്താൽ ആത്മഹത്യയ്ക്കു ശ്രമിച്ച് ചത്തില്ലെങ്കിൽ അവൻ മൂന്നുദിവസം ഉപവസിച്ചാൽ ശുദ്ധനാകും.

ധർമ്മം വർജ്ജിക്കുന്നവർക്ക് ധർമ്മം ലഭിക്കയില്ല. ധർമ്മത്തെപ്പറ്റി സംശയംവരുമ്പോൾ പത്തു വേദശാസ്ത്രജ്ഞരോ മൂന്നു ധർമ്മശോധകരോ ചിന്തിച്ചു പറയുന്നതാണ് ധർമ്മം.

കാള, മൃത്തിക; ചിതൽ, അഴുക്കിലുണ്ടാകുന്ന പുഴു ഇവ വിപ്രർക്ക് അഭക്ഷ്യമായ ആഹാരമാണ്. ചിതമ്പലില്ലാത്ത മത്സ്യം ബ്രാഹ്മണർക്ക് അഭക്ഷ്യമാണ്. ആമയല്ലാത്ത നാല്ക്കാലി, വെള്ളത്തവള, പൂവൻകോഴി, അന്നം, പരുന്ത്, ചക്രവാകം, ബകം, പ്ലവം, കാക്ക, മൽഗ്ഗു, കഴുകൻ, പരുന്ത്, ഉലൂകം, മാംസംതിന്നുന്ന ദംഷ്ട്രി, നാല്ക്കാലികൾ, പക്ഷികൾ ഇവ ബ്രാഹ്മണർക്ക് അഭക്ഷ്യമാണ്. രണ്ടുവരിയിലും പല്ലുള്ള മൃഗങ്ങൾ, നാല് ദംഷ്ട്രകളുള്ളവ, ഏഡകം, അശ്വം, കഴുത, ഒട്ടകം, പ്രസവിച്ചുകിടക്കുന്ന ഗോക്കൾ ഇവയുടെയും മനുഷ്യസ്ത്രീകളുടെയും മാനിന്റെയും പാൽ ബ്രാഹ്മണൻ കുടിക്കരുത്. പ്രേതാന്നവും സൂതികാന്നവും കാലമാകാത്ത അന്നവും അഭോജ്യമാണ്. കാലമാകാത്ത പാലും കുടിക്കരുത്.

രാജാന്നം തേജസ്സു നശിപ്പിക്കും. ശൂദ്രാന്നം ബ്രഹ്മതേജസ്സുകളേയും, പുത്രനില്ലാത്ത സ്വർണ്ണകാരന്റെ വിധവ തരുന്ന അന്നവും ആയുസ്സ് നശിപ്പിക്കും. ഇത്തരം ഭക്ഷണം വിപ്രൻ കഴിക്കരുത്.

അതിപലിശ വാങ്ങുന്നവന്റെ അന്നം അമേദ്ധ്യത്തിന്നു തുല്യമാണ്. വേശ്യ തരുന്ന അന്നം പുരുഷന്റെ ശുക്ലത്തിന്നു തുല്യമാണ്. ഇവരണ്ടും വർജ്ജിക്കണം. ജാരസംസർഗ്ഗികാന്നം, സ്ത്രീജിതാന്നം, ഇവയും വർജ്ജിക്കണം. ദീക്ഷിതന്റേയും പിശുക്കന്റേയും യജ്ഞവിക്രമിയുടേയും തച്ചന്റേയും തോല്ക്കാരന്റേയും ധൂർത്തയുടേയും രജകന്റേയും, വൈദ്യന്റേയും, ചോറ് ഉണ്ണരുത്. കാവല്ക്കാരന്റെ ഗണത്തിൽനിന്നും, ഗ്രാമത്തിൽനിന്ന് ത്യജിക്കപ്പെട്ടവരുടേയും, നർത്തകികളുടേയും വന്ദികളുടേയും ദ്യൂതജ്ഞരുടേയും പരിവിത്തികളുടേയും അന്നം ഉണ്ണരുത്. ഇടത്തുകൈയാൽ തരുന്ന ചോറും ഉണ്ണരുത്. പഴഞ്ചോറും ഉണ്ണരുത്. കള്ളുചേർന്നതും എച്ചിൽ ചേർന്നതും ഉച്ഛിഷ്ടവും ഉണ്ണരുത്. പിണ്ണാക്ക്, കരിമ്പ്, ശാകം, പാല് ഇവറ്റിന്റെ വികാരഭേദങ്ങളായ പാനീയങ്ങൾ, വറുത്ത യവം, വറുത്ത ധാന്യം, തൈരു ചേർത്ത് കുഴച്ച മാവുപലഹാരം, പഴകിയ പലഹാരം, പായസം, മാംസം, എൾച്ചോർ എന്നിവ; കേടുവന്ന അപ്പം ഇവയൊക്കെ ഗൃഹസ്ഥരായ ദ്വിജന്മാർക്ക് അഭക്ഷ്യങ്ങളാണ്.

ദേവർഷിമാരേയും ഋഷിമാരേയും ഗൃഹദേവപൂജികളേയും പൂജിച്ചതിൽപ്പിന്നെ വേണം ഗൃഹസ്ഥൻ ഭക്ഷിക്കുവാൻ. പ്രവർജ്ജിച്ച ഭിക്ഷുവെപ്പോലെ തന്റെ ഗൃഹത്തിലിരിക്കണം. ഇപ്രകാരമുള്ളവൻ ഇഷ്ടദാരസഹിതനായി ധർമ്മത്തെ പ്രാപിക്കും.

യശസ്സിന്നുവേണ്ടി ദാനംചെയ്യരുത്. പേടിച്ച് ദാനംചെയ്യരുത്. സാഹ്യകൃത്തിന്നും ദാനം ചെയ്യരുത്.

ആട്ടക്കാരനിലും, പാട്ടുകാരനിലും, ഹാസ്യകാരനിലും മാത്രമല്ല, ഉന്മത്തനിലും, ചോരനിലും, കുത്സിതനിലും, ഊമയിലും, വിവർണ്ണനിലും, അംഗഹീനനിലും, മുണ്ടനിലും ദുർജ്ജനത്തിലും, ദുഷ്ക്കുലനിലും, വ്രതസംസ്കാരഹീനനിലും, ശ്രോത്രിയൻ കൂടാതെ ദാനം പാടില്ല. ഓത്തില്ലാത്ത വിപ്രനിലും അങ്ങനെതന്നെ.

വൃത്തികെട്ട ദാനവും, ശരിയല്ലാത്ത പ്രതിഗ്രഹം കൊടുത്ത വനും വാങ്ങിയവനും, അനർത്ഥത്തിൽപ്പെടുന്നതാണ്. കരിങ്ങാ ലിയോ, പാറയോ താങ്ങി, കടൽ നീന്തിക്കടക്കുന്നവൻ, മുങ്ങി പ്പോകുന്നവിധം കൊടുക്കുന്നവനും, വാങ്ങുന്നവനും പാപത്തിൽ മുങ്ങിപ്പോകും.

തപസ്സ്, സ്വാധ്യായം, ചാരിത്രം ഇവയില്ലാത്തവൻ ദാനം വാങ്ങുന്നതു ശരിയല്ല. തലയോട്ടിൽ ജലവും പട്ടിത്തോലിൽ പാലും എടുക്കുന്നതുപോലെയാണ് അത്.

അസൂയയില്ലാത്ത അശാസ്ത്രനിലും, നിർവൃതനിലും, നിർമന്ത്രനിലും, ദയയോടെ ദാനംചെയ്യണം. ദീനാർത്താതുര ന്മാർക്ക് ദയയാലും കൊടുത്തുപോകരുത്. ആപ്താചാരമാ ണെന്നു വിചാരിച്ച്, ധർമ്മമാണെന്നു ചിന്തിച്ച് കൊടുക്കുന്ന ദാനം ഓത്തില്ലാത്ത ബ്രാഹ്മണന്നു ചെയ്താൽ അതു നിഷ്ഫലമായി ത്തീരും. മരംകൊണ്ടുള്ള ആനപോലെയും തോലുകൊണ്ടുള്ള മാൻപോലേയുമാണ് ഓത്തില്ലാത്ത ബ്രാഹ്മണൻ. മൂന്നുപേർക്കും പേരുമാത്രം. ആന, മാൻ, ബ്രാഹ്മണൻ എന്നു പറയാമെന്നുമാ ത്രം. ഷണ്ഡൻ സ്ത്രീകളിൽ നിഷ്ഫലനാണ്. പശുക്കളിൽ പശു ക്കൾ പാഴിലാണ്. അതുപോലെത്തന്നെ ചിറകില്ലാത്ത പക്ഷിക ളുമുണ്ട്. ഓത്തില്ലാത്ത ബ്രാഹ്മണനും അതുപോലെയാണ്. ധാന്യ ത്തിൽ പതിരുപോലെ, വെള്ളമില്ലാത്ത കിണറുപോലെ, തീയ്യി ല്ലാത്ത ആഹൂതിപോലെയാണ് മൂർഖനായ ബ്രഹ്മണൻ. ദേവ കൾക്കും പിതൃക്കൾക്കുമുള്ള ഹവ്യകവ്യങ്ങളെ നശിപ്പിക്കുന്ന വനാണ് ഓത്തില്ലാത്ത മൂർഖൻ. അർത്ഥം ഹരിക്കുന്ന ശത്രു വാണ് മൂർഖനായ അവൻ. മൂർഖൻ ഒരിക്കലും ലോകങ്ങൾ നേടു കയില്ല. അതു ഞാൻ ഉള്ളവണ്ണം നിന്നോടു പറഞ്ഞു. ചുരുക്കി യിട്ടാണു പറഞ്ഞത്. അതു വിസ്തരിച്ച് ഹേ യുധിഷ്ഠിരാ, ഭവാൻ കേൾക്കണം!"

**37. യുധിഷ്ഠിര പ്രവേശം –** യുധിഷ്ഠിരൻ പറഞ്ഞു: "ഭഗ വാനെ, രാജധർമ്മങ്ങളും നാലു ജാതിക്കുള്ള ധർമ്മങ്ങളും വിസ്തരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ആപത്തിൽ വേണ്ട നീതിനയക്രമങ്ങൾ, ധർമ്മ്യമായ വഴി, ഭൂമി വെല്ലുവാൻ വേണ്ട പ്രകാരങ്ങൾ ഇവ പറഞ്ഞാലും. രാജ്യവും ധർമ്മചര്യയും എന്നും വിരോധിച്ചുനില്ക്കുന്നു. ചിന്തിക്കുമ്പോഴൊക്കെ എന്റെ ഹൃദയം പകച്ചുപോകുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇതു കേട്ടപ്പോൾ വേദവിത്ത മനായ വ്യാസൻ, ഹേ രാജാവേ, ധർമ്മജനോട്, നാരദനെ നോക്കിയുംകൊണ്ടു പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ഹേ വീരാ! ധർമ്മം മുഴുവൻ കേൾക്കു വാൻ നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ കുരുമുത്തച്ഛനായ ഭീഷ്മന്റെ അരികിൽ ചെല്ലുക. അവൻ നിന്റെ ഉള്ളിലുള്ള ധർമ്മസാരസം ശയങ്ങളൊക്കെ തീർത്തുതരും. ഗംഗാദേവിയിൽനിന്നു ജനിച്ച അവൻ ഇന്ദ്രാദികളായ ദേവന്മാരെ പ്രത്യക്ഷത്തിൽ കണ്ടവനാ ണ്. പലപ്രാവശ്യം ബൃഹസ്പതി മുതലായ ദേവർഷിമാരെ സേവിച്ചു സന്തോഷിപ്പിച്ച് അവരിൽനിന്നു രാജനീതി പഠിച്ചവ നാണ്. ശുക്രനും ദേവഗുരുവിന്നും അറിഞ്ഞത് വ്യാഖ്യാനത്തോ ടുകൂടി ഗ്രഹിച്ചവനാണ്. ഭാർഗ്ഗവച്യവനനിൽനിന്നും വസിഷ്ഠ നിൽനിന്നും സാംഗവേദങ്ങളൊക്കെ നേടിയവനാണ്. പിതാമഹ സുതനും ജ്യേഷ്ഠനുമായ കുമാരനിൽനിന്നും പണ്ട് അവൻ പഠി ച്ചിട്ടുണ്ട്. മാർക്കണ്ഡേയമഹർഷിയിൽനിന്ന് യതിധർമ്മങ്ങളൊ ക്കെയും പഠിച്ചു. രാമനിൽനിന്നു ശസ്ത്രവിദ്യ പഠിച്ചു. മർത്ത്യ നായാലും അവന്നു മരണം തന്റെ ഇച്ഛയ്ക്കനുസരിച്ചാണ്. പുത്ര നില്ലെങ്കിലും അവനു വാനിൽ ശുഭമായ പദം ലഭിക്കും. പുണ്യ ബ്രഹ്മർഷികൾ അവന്ന് എല്ലായ്പോഴും സദസ്യരാണ്. ജ്ഞാന യജ്ഞങ്ങളിൽ അവന്നറിയാത്തതൊന്നുമില്ല. ആ ധർമ്മജ്ഞൻ, സൂക്ഷ്മധർമ്മാർത്ഥവിക്രമനായ നിന്റെ മുത്തച്ഛൻ, നിന്നോടു പറ യും. ആ ധർമ്മജ്ഞൻ പ്രാണമോക്ഷം ചെയ്യും. അതുകൊണ്ടു നീ ആദ്യമായി അങ്ങോട്ടു ചെല്ലുക!"

ഇതുകേട്ട് ദീർഘപ്രജ്ഞനും മഹാമതിയുമായ കൗന്തേയൻ വാഗ്മിയായ വ്യാസനോടു പറഞ്ഞു.

യുധിഷ്ഠിരൻ പറഞ്ഞു: "രോമാഞ്ചമഞ്ചുമാറുള്ള മഹാ യുദ്ധം നടത്തി ജ്ഞാതികളെയൊക്കെ കൊന്നു നശിപ്പിച്ച് സർവ്വ ലോകത്തിന്നും കുറ്റക്കാരനായി ഭൂമി കുട്ടിച്ചോറാക്കി, നേരേ പൊരുതുന്ന ആ മഹാനെ ചതിച്ച് പോരിൽ വീഴ്ത്തിയതിന്നു ശേഷം അദ്ദേഹത്തെ ചെന്നുകണ്ടു ചോദിക്കുവാൻ ഈ മഹാ പാപി എങ്ങനെ അർഹനാകും ഭഗവാനേ!"

വൈശമ്പായനൻ പറഞ്ഞു: "ആ നൃപശ്രേഷ്ഠനോട് അപ്പോൾ ചാതുർവ്വർണ്ണ്യഹിതത്തിനായി വീണ്ടും മഹാബാഹു വായ കൃഷ്ണൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ശോകത്തിൽ വലിയ നിർബ്ബന്ധം ഭവാൻ കാണിക്കരുത്. ഭഗവാൻ വ്യാസൻ കല്പിക്കുംപോലെ ചെയ്യുക. മഹാബാഹോ, ബ്രാഹ്മണരും ഓജസ്സേറുന്ന സഗർഭ്യരും നിന്നോട് മഴക്കാറിനോടു ജലമെന്നപോലെ അർത്ഥിച്ചു നില്ക്കുകയാണ്. ചത്ത് ശേഷിച്ച രാജാക്കളും എല്ലാ ചാതുർവ്വർണ്ണ്യങ്ങളും ഇവിടെ, കുരുജാംഗലമായ നിന്റെ നാട്ടിൽ, എത്തിയിരിക്കുന്നു. മഹാബ്രാഹ്മണർക്കും ഇവർക്കും ഹിതം ചെയ്യുക. വ്യാസഭഗവാന്റെ ആജ്ഞപ്രകാരം എന്നെപ്പോലെ യുള്ള സുഹൃത്തുക്കൾക്കും ദ്രൗപദിക്കും ഹിതം ചെയ്യുക! രാജാ വേ, അജാതശത്രോ! ലോകത്തിന്നും ഹിതം ചെയ്യുക."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞ പ്പോൾ രാജീവലോചനനായ രാജാവ് സർവ്വലോകഹിതത്തി ന്നായി എഴുന്നേറ്റു. കൃഷ്ണനാലും വ്യാസനാലും ജിഷ്ണു വാലും ദേവസ്ഥാനനാലും അനുനീതനായ ആ നരവ്യാഘ്രൻ ഇവരും മറ്റു പലരും സമ്മതിപ്പിച്ചതനുസരിച്ചു കരളിൽനിന്നു ദുഃഖം കളഞ്ഞു. ശ്രുതവാക്യനും ശ്രുതസിദ്ധിയും ശ്രുതശ്രാവ്യ വിശാരദനുമായ പാണ്ഡുനന്ദനൻ മനസ്സിനെ ഉറപ്പിച്ചു. ആ രാജാവ് അവരോടുകൂടി നക്ഷത്രത്താൽ ചുറ്റപ്പെട്ട ഇന്ദുവിനെ പ്പോലെ ധൃതരാഷ്ട്രനെ മുമ്പിൽ നടത്തി ആ പുരത്തിലേക്കു പുറ പ്പെട്ടു. ആ സമയത്തു രാജാവ് ദേവകളേയും അസംഖ്യം വിപ്ര രേയും പൂജിച്ചു. പിന്നെ പുതിയ വെള്ളനിറമുള്ള തേര് കമ്പിളി ത്തോലണിഞ്ഞ് പതിനാറു വെള്ളക്കുതിരകളെ പൂട്ടി കൊണ്ടു വന്നു നിർത്തപ്പെട്ടു. പുണ്യമന്ത്രാർച്ചിതമായ അതിൽ വന്ദികൾ വാഴ്ത്തുന്ന ശബ്ദം കേട്ടുകൊണ്ട് യുധിഷ്ഠിരമഹാരാജാവ്, പണ്ട് ദേവനായ സോമൻ അമൃതത്തേരിൽ കേറിയവിധം, ആ മഹാരഥത്തിൽ കയറി. ഭീമപരാക്രമനായ ഭീമൻ ചാട്ടവാർ പിടിച്ചു; അർജ്ജുനൻ ശോഭയേറിയ വെൺകൊറ്റക്കുട പിടിച്ചു; തേരിന്റെ മേലേപിടിച്ച വെൺകൊറ്റക്കുട വെള്ളക്കാർ താരകളണിഞ്ഞ പോലെ ശോഭിച്ചു. മാദ്രീപുത്രർ രണ്ടുവശത്തും നിന്ന് തിങ്കൾക്കാന്തി കലർന്ന വെൺചാമരങ്ങൾ എടുത്തു.

തേരിൽ കയറി മെയ്ക്കോപ്പണിഞ്ഞ ഭ്രാതാക്കൾ അഞ്ചു പേരെ പഞ്ചഭൂതങ്ങളെപ്പോലെ കാണികൾ കണ്ടു. മനോജവാ ശ്വങ്ങളെക്കെട്ടിയ വെള്ളത്തേരിൽ കയറിയ പാണ്ഡവശ്രേഷ്ഠ നെ, ആ കുരുക്കളെ, ശൈബ്യസുഗ്രീവങ്ങളെക്കെട്ടിയ പൊന്ന ണിത്തേരിലിരുന്ന് കൃഷ്ണൻ സാത്യകിയോടൊത്തു പിൻതു ടർന്നു.

മേനാവിൽക്കയറി രാജാവിന്റെ വലിയച്ഛൻ ഗാന്ധാരിയോടു കൂടി മുമ്പിലായി യാത്രപുറപ്പെട്ടു.

ആ കുരുസ്ത്രീകളൊക്കെയും, കുന്തിയും കൃഷ്ണയും, വിദുരനെ മുമ്പിലാക്കി പലപല വാഹനങ്ങളിലായി പോയി. പലേ തേരുകളും ആനകളും കുതിരകളും അവരെ അകമ്പടി സേവിച്ചു.

അപ്പോൾ വൈതാളികന്മാരും മാഗധരും സൂതരും പുകഴ്ത്തി ഗാനങ്ങൾ ആലപിച്ചു. ആ മഹാബാഹുവിന്റെ യാത്ര നിസ്തുല്യമായി.

ഹൃഷ്ടപുഷ്ടരായ നാട്ടുകാർ തിക്കിത്തിരക്കി ആർപ്പുവി ളിച്ചു. കുന്തീപുത്രപ്രവേശത്തിൽ ജനങ്ങൾ സർവ്വദിക്കും അല

ങ്കരിച്ചു. വെള്ളപ്പൂമാലയാലും കൊടികളാലും നാടെങ്ങും പ്രശോഭിച്ചു. സുഗന്ധദ്രവ്യം അഷ്ടഗന്ധം മുതലായവകൊണ്ട് എല്ലായിടവും സുരഭിലമായി. സുഗന്ധചൂർണ്ണങ്ങളും പ്രിയംഗുകുസുമങ്ങളും തൂകുന്ന പൂമാലകളുംകൊണ്ട് രാജമന്ദിരം ശോഭിച്ചു. പടിക്കൽ പുത്തനായി വാരിപൂർണ്ണകുംഭങ്ങളും വെള്ള മഞ്ഞപ്പൂക്കളും അലങ്കരിക്കപ്പെട്ടു. ഇപ്രകാരം അലങ്കരിക്കപ്പെട്ട പ്രവേശനദ്വാരത്തിലൂടെ സുഹൃജ്ജനങ്ങളോടുകൂടി പാണ്ഡുനന്ദനൻ ശുഭോക്തിസ്തുതികൾ കേട്ടുകൊണ്ട് പുരത്തിൽ പ്രവേശിച്ചു."

**38. ചാർവ്വാകവധം** – വൈശമ്പായനൻ പറഞ്ഞു: "കൗന്തേയന്മാർ കടക്കുമ്പോൾ പുരവാസിജനങ്ങൾ അസംഖ്യം കൂട്ടമായി കാണുവാൻ വന്നുചേർന്നു. ആ രാജമാർഗ്ഗം അലങ്കരിക്കപ്പെട്ട് ശോഭിച്ചു. ചന്ദ്രോദയത്തിൽ വേലിയേറ്റംകൊള്ളുന്ന സമുദ്രം പോലെ ആർത്തിരമ്പി. മഹാരത്നാഢ്യമായ ഗൃഹങ്ങൾ, രാജമാർഗ്ഗങ്ങൾ, സ്ത്രീകൾ തിങ്ങുകയാൽ ഇളകുന്നുണ്ടെന്നു തോന്നിപ്പോയി. അവർ മെല്ലെ നാണിച്ച് ധർമ്മപുത്രനെ പുകഴ്ത്തി; ഭീമാർജ്ജുനന്മാരേയും, മാദ്രീകുമാരന്മാരേയും പുകഴ്ത്തി.

'പാഞ്ചാലീ, നീ ധന്യയാണ്! നീ ഈ പുരുഷമുഖ്യരേ, ഋഷീന്ദ്രന്മാരെ ഗൗതമിയെന്നപോലെയാണല്ലോ ശോഭനേ സേവിച്ചത്. നിന്റെ കർമ്മങ്ങൾ അമോഘങ്ങളാണ്. ഭാമിനീ! നിന്റെ വ്രതചര്യയും അമോഘംതന്നെ!' എന്ന് കൃഷ്ണയെ അപ്പോൾ സ്ത്രീകൾ പുകഴ്ത്തി. അവർ വാഴ്ത്തുന്ന ശബ്ദങ്ങളാലും കോലാഹലങ്ങളാലും പ്രീതിഘോഷത്താലും പുരം ആകുലമായി.

യുക്തംപോലെ രാജമാർഗ്ഗം കടന്ന് അലങ്കരിച്ച് ശോഭിക്കുന്ന ആ പുരാതനരാജധാനിയിൽ എത്തി. പിന്നെ പൗരരും നാട്ടുകാരും അതാതു ദിക്കിൽ ചെന്നെത്തി. കർണ്ണാനന്ദകരമായ സുഭോക്തികൾ ചൊല്ലി. 'ഭാഗ്യത്താൽ രാജേന്ദ്രാ, ഭവാൻ ശത്രുക്കളെ ജയിച്ചു! ഭാഗ്യം! രാജ്യം വീണ്ടും ഭവാൻ നേടി. ധർമ്മത്താലും ശക്തിയാലും ഭവാൻ ജയിച്ചു! നീ ഞങ്ങൾക്കു മഹാരാജാവാണ്! നൂറ്റാണ്ട് രാജാവായി വാഴുക! ഇന്ദ്രൻ സ്വർഗ്ഗത്തെയെന്നപോലെ ഭവാൻ ധർമ്മത്താൽ പ്രജകളെ കാക്കുക' എന്ന് രാജഗൃഹദ്വാരത്തിൽ അഭിവാദ്യമംഗളാർച്ചനകളേറ്റ് ചുറ്റും വിപ്രന്മാർ ചൊല്ലുന്ന ആശീർവ്വാദങ്ങൾ വാങ്ങി, ദേവേന്ദ്രഗേഹംപോലുള്ള ഭവനത്തിൽ കടന്ന് ശ്രദ്ധയോടും വിനയത്തോടും തേർവിട്ട് ഇറങ്ങി. രാജാവ് നടന്ന് കുലദൈവസന്നിധി പ്രാപിച്ചു. രത്നഗന്ധമാല്യാദികൾകൊണ്ട് പൂജിച്ചു. അതിന്നുശേഷം വന്നുനില്ക്കുന്ന ബ്രാഹ്മണരെ കണ്ടു. ആശീർവ്വാദത്തിനായി വിപ്രന്മാർ ചുഴന്നിരുന്നു. രാജാവ് താരകളാൽ ചുറ്റപ്പെട്ട ചന്ദ്രനെപ്പോലെ ശോഭിച്ചു. ധൗമ്യഗുരുവിനേയും വലിയച്ഛനേയും മുന്നിൽ നിർത്തി. പുഷ്പമോദകരത്നങ്ങളും വളരെ സ്വർണ്ണവും പശുക്കളും വസ്ത്രങ്ങളും മുന്നിൽ അലങ്കരിക്കപ്പെട്ടു.

പിന്നെ ആകാശംമുട്ടുമാറു പുണ്യാഹദ്ധ്വനി മുഴങ്ങി. സുഹൃൽ പ്രീതിയുണ്ടായി. പുണ്യവും ശ്രുതിസുഖവുമായ സ്തുതികൾ മുഴങ്ങി. രാജാവ് വിദ്വാന്മാരുടേയും ദ്വിജന്മാരുടേയും വചസ്സുകൾ ഹംസംപോലെ കേട്ടു. പുഷ്കലാർത്ഥപദാക്ഷരമായ വേദജ്ഞന്മാരുടെ വചസ്സുകൾ ചെവിക്കൊണ്ടു.

പിന്നെ ദുന്ദുഭിനിർഘോഷവും ശംഖനാദവും ജയവാദധ്വനിയും മുഴങ്ങി. പിന്നെ വിപ്രജനം നിശ്ശബ്ദമായപ്പോൾ രാജാവിന്റെ സമീപത്തു ചെന്ന് വിപ്രവേഷത്തിൽ ചാർവ്വാകരാക്ഷസൻ നിന്നു.

അവൻ ദുര്യോധനന്റെ ഇഷ്ടനാണ്. ഭിക്ഷുവേഷം ധരിച്ച് ത്രിദണ്ഡം, അക്ഷം, ശിഖ ഇവ ധരിച്ച് ധൃഷ്ടനും കൂസലില്ലാത്തവനുമായി ആ സദസ്സിൽ വന്നു നിന്നു.

ആശീർവ്വാദത്തിന്ന് ആയിരക്കണക്കിന്ന് ബ്രാഹ്മണർ വന്നുചേർന്ന സദസ്സിൽ യോഗ്യരായ പാണ്ഡുപുത്രന്മാർക്ക് മംഗളം ആശംസിക്കുന്ന ആ മംഗളമുഹൂർത്തത്തിൽ നിശ്ശബ്ദമായ സന്ദർഭം നോക്കി അവൻ ആ വിപ്രരുമായി ആലോചിക്കാതെ ഇപ്രകാരം പറഞ്ഞു.

ചാർവ്വാകൻ പറഞ്ഞു: "ഈ വിപ്രരൊക്കെ ഞാൻ മുഖാന്തരം അങ്ങയെ അറിയിക്കുന്നു നീ ജ്ഞാതിഘ്നനായ രാജാവാണ്. നീ ലോകനിന്ദ്യനായി ഭവിക്കുന്നതാണ്. ഹേ, കൗന്തേയാ, നീ എന്തിനുവേണ്ടി ജ്ഞാതിവധം നടത്തി? എന്തിനുവേണ്ടി ഗുരുക്കളെ കൊല്ലിച്ചു? ഇനി എന്തിന് നീ ജീവിക്കുന്നു? നീ ചാവുകയാണ് ഉത്തമം! ജീവിച്ചിട്ട് എന്തു കാര്യം?"

ഇപ്രകാരം ആ ദുഷ്ടരാക്ഷസന്റെ വാക്കു കേട്ട് ഇടിവെട്ടേറ്റതുപോലെ ദ്വിജന്മാർ നടുങ്ങിപ്പോയി! അവന്റെ വാക്കു കേട്ട് പ്രധർഷിതന്മാരായ ചിലർ 'ഭേഷ്, ഭേഷ്' എന്നു വിളിച്ചാർത്തു. ഇതു കേട്ട് ബ്രാഹ്മണരും യുധിഷ്ഠിരരാജാവും നാണിച്ച് ഉദ്വേഗത്തോടെ ഒന്നും മിണ്ടാതെ നിന്നു.

യുധിഷ്ഠിരൻ പറഞ്ഞു: "കൈകൂപ്പി യാചിക്കുന്ന ഈയുള്ളവനിൽ ഭവാന്മാർ പ്രസാദിക്കണം! അടുത്തുനില്ക്കുന്ന വ്യസനിയായ ഈ എന്നെ ധിക്കരിക്കരുതേ!"

വൈശമ്പായനൻ പറഞ്ഞു: "പിന്നെ രാജാവേ, ആ ബ്രാഹ്മണരെല്ലാം കൂട്ടംകൂടി ഇത് തങ്ങളുടെ വാക്കല്ലെന്ന് രാജാവിനെ ഉണർത്തിച്ചു: 'അങ്ങയ്ക്കു ശ്രീ വരട്ടെ!' എന്ന് ആശംസിച്ചു."

ബ്രാഹ്മണർ പറഞ്ഞു: "ഇവൻ ദുര്യോധനപ്രിയനായ ചാർവ്വാകനെന്ന രാക്ഷസനാണ്! സന്ന്യാസിരൂപം എടുത്തുവന്ന് അവന്ന് ഹിതം ചെയ്യുവാൻ ശ്രമിക്കുകയാണ്. ഞങ്ങളാരും പറഞ്ഞതല്ല. നിരുത്തരവാദമായി കടന്നുകയറി പറഞ്ഞ അഭിപ്രായം ഹേ ധർമ്മശീലാ, ഭവാൻ കേട്ട് ഭയപ്പെടരുത്! ഭ്രാതാക്കളോടുകൂടിയ ഭവാന് ഞങ്ങൾ മംഗളം നേരുന്നു! അങ്ങയ്ക്ക് മംഗളം വന്നുചേരട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ആ വിപ്രരെല്ലാം ഹുങ്കാരത്തോടെ ക്രോധബോധമില്ലാത്തവിധം ഭർത്സിച്ചുകൊണ്ട്, ആ ദുഷ്ടനിശാടനെ പിടികൂടി. അവനെ ക്ഷണത്തിൽ കൊന്നുകളഞ്ഞു. ആ ബ്രഹ്മവാദികളുടെ തേജസ്സാൽ അവൻ വെന്തു വീണു! ഇടിത്തീയേറ്റ് വെന്ത മൊട്ടിട്ട മരംപോലെ അവൻ വീണു! ആ രാജാവിന്റെ പൂജയേറ്റ് പ്രശംസിച്ച് ആ വിപ്രന്മാർ മടങ്ങി.

സുഹൃജ്ജനാന്വിതനായി പാണ്ഡവരാജാവ് സഹർഷം ഇരുന്നു!

**39. ചാർവ്വാകവരദാനാദികഥനം** – വൈശമ്പായനൻ പറഞ്ഞു: "അവിടെ സോദരന്മാരോടുകൂടി സ്ഥിതിചെയ്യുന്ന ധർമ്മജനോട് എല്ലാം കാണുന്ന ജനാർദ്ദനൻ പറഞ്ഞു."

വാസുദേവൻ പറഞ്ഞു: "ഹേ താതാ! എനിക്ക് ഈ ലോകത്തിൽ ബ്രാഹ്മണർ അർച്ച്യരാണ്. അവർ ഭൂമിയിലെ ദേവന്മാരാണ്. വാഗ്വിഷന്മാരും സുപ്രസാദന്മാരുമാണ്.

പണ്ട് കൃതയുഗത്തിൽ ചാർവ്വാകൻ എന്ന രാക്ഷസൻ ബദരിയിൽ വളരെ വർഷം തപസ്സുചെയ്തു. ബ്രഹ്മാവ് പ്രത്യക്ഷമായി എന്തു വരം വേണമെന്നു ചോദിച്ചു. അവൻ ബ്രഹ്മാവിനോട് ആവശ്യപ്പെട്ടത് സർവ്വഭൂതത്തിൽനിന്നും അഭയം നല്കണമെന്നാണ്. ബ്രഹ്മാവ് വരം നല്കി: 'ദ്വിജന്മാരുടെ അവമാനം ഒഴികെ മറ്റൊന്നിലും നീ നശിക്കയില്ല. ഞാൻ നിനക്ക് സർവ്വഭൂതത്തിൽനിന്നും അഭയം നല്കുന്നു.' വരം നേടിയതിന്നുശേഷം ആ പാപി ദേവന്മാരെ തപിപ്പിച്ചു. തീവ്രകർമ്മാവും, ശക്തിമാനുമായ ആ രാക്ഷസൻ ദേവന്മാരെ ദുഃഖിപ്പിച്ചു. ദേവകൾ ബ്രഹ്മാവിനെ കണ്ട് ഉണർത്തിച്ചു. ചാർവ്വാകനെ ഉടനെ സംഹരിക്കണമെന്ന്.

അവരോട് ബ്രഹ്മദേവൻ മറുപടി പറഞ്ഞു: 'ഞാൻ അതിന്നുള്ള ഉപായം വിധിച്ചിട്ടുണ്ട്. ഇവന്ന് വൈകാതെ മൃത്യു സംഭവിക്കും. ഇവന്റെ സഖിയാണ് മനുഷ്യരിൽ ദുര്യോധനരാജാവ്. അവനോടുള്ള സ്നേഹംമൂലം ചാർവ്വാകൻ വിപ്രന്മാരെ അവമാനിക്കും. അതു കേട്ട് വിപ്രന്മാർ ക്രോധത്തോടെ വിപ്രകാരപ്രധർഷിതന്മാരായി വാക്ബലംകൊണ്ട് അവനെ ചുടും. അന്നു തീരും അവന്റെ കഥ.' ഈ രാക്ഷസൻ ബ്രഹ്മദണ്ഡംകൊണ്ട് ഇപ്പോൾ ഹതനായി. ചാർവ്വാകന്റെ കഥ കഴിഞ്ഞു. ഭവാൻ എന്തിന്ന് വിഷാദിക്കുന്നു? നിന്റെ ജ്ഞാതികളെല്ലാം ക്ഷത്രധർമ്മ

ഹതന്മാരാണ്. അവർ വീരസ്വർഗ്ഗം പ്രാപിച്ചു. അവർ മഹാത്മാക്കളായ വീരക്ഷത്രിയപുംഗവന്മാരായി. അങ്ങ് കർമ്മങ്ങൾ ചെയ്യുക! ഒട്ടും വ്യസനിക്കേണ്ടതില്ല. വിപ്രരെ പൂജിച്ച്, ശത്രുക്കളെ കൊന്ന് ലോകത്തെ സംരക്ഷിക്കുക."

**40. യുധിഷ്ഠിരാഭിഷേകം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ കുന്തീസുതനായ രാജാവ് ദുഃഖങ്ങൾ പോയിത്തെളിഞ്ഞ് കിഴക്കോട്ടു തിരിഞ്ഞ് പ്രഹൃഷ്ടനായി പൊൻപീഠത്തിലിരുന്നു. അവന്റെ നേരിട്ട് മിന്നുന്ന പൊൻപീഠത്തിൽ അരിന്ദമന്മാരായ കൃഷ്ണനും സാത്യകിയും ഇരുന്നു. ഭീമാർജ്ജുനന്മാർ ഇടത്തും വലത്തും രാജാവിനെ നടുവിലാക്കി രത്നഖചിതമായ ശ്ലക്ഷ്ണാസനങ്ങളിൽ ഇരുന്നു. നല്ല സ്വർണ്ണം പതിച്ച ആനക്കൊമ്പുപീഠത്തിൽ സഹദേവനും നകുലനുമൊത്ത് കുന്തിയും ഇരുന്നു. സുധർമ്മാവും വിദുരനും ധൗമ്യനും ധൃതരാഷ്ട്രനും സൂര്യാനലാഭമായ പീഠങ്ങളിൽ വെവ്വേറെ ഇരുന്നു. യുയുത്സുവും സഞ്ജയനും കീർത്തിമതിയായ ഗാന്ധാരീദേവിയും ധൃതരാഷ്ട്രരാജാവ് ഇരിക്കുന്നതിന്നു സമീപമായി ഇരുന്നു. അവിടെ ഇരുന്ന് ആ ധർമ്മമൂർത്തി വെളുത്ത പുഷ്പവും സ്വസ്തികാക്ഷതവും മണ്ണും പൊന്നും രത്നവും വെള്ളിയും തൊട്ടു. പുരോഹിതനെ മുമ്പാക്കി രാജ്യാംഗം എല്ലാം ചേർന്നു. പല മംഗളവും ചേർന്ന് ധർമ്മരാജാവ് വിളങ്ങി.

അഭിഷേകത്തിന്റെ വട്ടമായി മണ്ണും പൊന്നും പലവിധരത്നങ്ങളും സംഭരിച്ചു. ചെമ്പുകൊണ്ടു വേണ്ടതൊക്കെ സ്വർണ്ണം കൊണ്ടും, മണ്ണുകൊണ്ടുള്ളതൊക്കെ വെള്ളികൊണ്ടുള്ളതുമാക്കി. പൂർണ്ണകുംഭം, പൂക്കൾ, മലർ, ദർഭ, ഗോരസം, ശമി, പ്ലാശ്, ആല്, ചമത, തേൻ, നെയ്യ്, അത്തി, പേരാൽ, പൊന്നുകെട്ടിച്ച ശംഖ് ഇവയെല്ലാം കൃഷ്ണന്റെ സമ്മതത്തോടെ പുരോഹിതനായ ധൗമ്യൻ വെച്ചു. കിഴക്കുവടക്കു ഭാഗത്തായി നല്ല തിണ്ണ മെഴുകി സർവ്വതോഭദ്രമായ പീഠംവെച്ച്, പുലിത്തോലു വിരിച്ച് ഉറച്ച കാൽപീഠമുള്ള അഗ്ര്യാഭമായ ആ ഭദ്രപീഠത്തിൽ മഹാത്മാവായ യുധിഷ്ഠിരനേയും രാജ്ഞിയായ പാഞ്ചാലിയേയും വാഴിച്ചു. വിധിമന്ത്രക്രമത്തോടെ പുരോഹിതൻ ഹോമം ആരംഭിച്ചു. കൃഷ്ണൻ എഴുന്നേറ്റ് പൂജിച്ച് തന്റെ ശംഖുമെടുത്ത് രാജാവായി കൗന്തേയനായ ധർമ്മപുത്രനെ അഭിഷേചിച്ചു. രാജർഷിയായ ധൃതരാഷ്ട്രനും, മറ്റെല്ലാ പ്രകൃതിവർഗ്ഗവും കൃഷ്ണന്റെ സമ്മതത്തോടുകൂടി സഹോദരന്മാരോടുചേർന്നു വിളങ്ങി. പാഞ്ചജന്യാഭിഷേകാർദ്രനായ രാജാവ് അത്യന്തം ദൃശ്യനായി പ്രശോഭിച്ചു.

ഉടനെ പണവം, ആനകം, ഭേരി എന്നീ വാദ്യങ്ങളുടെ ഘോഷങ്ങൾ മുഴങ്ങി. ധർമ്മരാജാവ് ഇതൊക്കെ ധർമ്മത്താൽ സ്വീകരിച്ചു. രാജാവ് അവരെ, ദക്ഷിണ നല്കി, പൂജിച്ചു. വേദാദ്ധ്യയനമുള്ള ധൃതിശീലാഢ്യരായ ബ്രാഹ്മണർക്ക് നിഷ്കസഹസ്രം സ്വസ്തിവചനത്തോടെ നല്കി. സ്വസ്തിയും ജയവും ആശംസിച്ച് ബ്രാഹ്മണർ ഹൃഷ്ടരായി. അവർ ഹംസങ്ങൾപോലെ ആനന്ദശബ്ദത്തോടെ ധർമ്മപുത്രനെ പുകഴ്ത്തി. 'യുധിഷ്ഠിരാ! ഭവാൻ ഭാഗ്യത്താൽ വിജയിച്ചരുളുന്നു! ഹേ വീരാ! ഭാഗ്യത്താൽ സ്വധർമ്മം ഭവാൻ നേടി. വിക്രമത്താൽ മഹാദ്യുതേ, ഭവാൻ ജയിച്ചു! ഭാഗ്യത്താൽ ഗാണ്ഡീവധന്വാവും ഭീമസേനനും, മാദ്രീപുത്രരും, ഭവാനും കുശലികളായി രാജാവേ! ആ വീരക്ഷയയുദ്ധത്തിൽ നിങ്ങളുടെ അരികൾ ഇല്ലാതായി. ഇനി വേഗത്തിൽ വേണ്ട കാര്യങ്ങൾ ഒക്കെ ഹേ, ഭാരതാ, ചെയ്താലും.

പിന്നെ സജ്ജനങ്ങളുടെ പൂജയേറ്റ യുധിഷ്ഠിരൻ സുഹൃത്തുക്കളോടൊന്നിച്ച് രാജ്യം കൈയേറ്റു."

**41. ഭീമാദികർമ്മനിയോഗം** – വൈശമ്പായനൻ പറഞ്ഞു: "ദേശകാലോചിതമായി രാജ്യാംഗങ്ങൾ പറഞ്ഞ വാക്കിനെ യുധിഷ്ഠിരരാജാവു കേട്ടതിന്നുശേഷം ഉത്തരം പറഞ്ഞു: 'പാണ്ഡവന്മാർ തീർച്ചയായും ധന്യരായി. അവർക്കാണല്ലോ ദ്വിജോത്തമന്മാർ–അതഥ്യമോ തഥ്യമോ ആകട്ടെ–ഗുണം ഒന്നിച്ചു പറയുന്നത്. നിങ്ങൾക്ക് അനുഗ്രാഹ്യരാണ് ഞങ്ങൾ എന്നു ഞാൻ ഉറച്ചു. ഞങ്ങളെ വിമത്സരരായ നിങ്ങൾ ഗുണവാന്മാരായി പുകഴ്ത്തുന്നു. ധൃതരാഷ്ട്രമഹാരാജാവ് എന്റെ അച്ഛനാണ്. എന്റെ പരദൈവതമാണ്. എന്റെ ഇഷ്ടം ഇച്ഛിക്കുന്നവർ അദ്ദേഹം പറയുന്ന ഇഷ്ടത്തിൽ നില്ക്കണം. ജ്ഞാതിസംഹാരദുഃഖിതനായിട്ടും ഞാൻ അതിന്നുവേണ്ടിയാണ് ജീവിക്കുന്നത്. ഞാൻ എന്നും മടിവിട്ട് ഇദ്ദേഹത്തിന്റെ ശുശ്രൂഷചെയ്യണമെന്നു വിചാരിക്കുന്നു. സുഹൃത്വമുള്ള നിങ്ങൾക്കും ഞാൻ അനുഗ്രാഹ്യനാണെങ്കിൽ അങ്ങനെ ചെയ്യണം! നിങ്ങൾ ധൃതരാഷ്ട്രനിൽ മുമ്പത്തെമാതിരിതന്നെ വർത്തിക്കണം. ഇദ്ദേഹം ഞാൻ പറഞ്ഞ നിങ്ങൾക്കും ഈ ജഗത്തിനും നാഥനാണ്. ഇദ്ദേഹത്തിന്റെയാണ് ഈ ഭൂമിയൊക്കെ. ഈ പാണ്ഡവന്മാരും നിങ്ങളും എല്ലാവരും ഇദ്ദേഹത്തിന്റെയാണ്. എന്റെ ഈ വാക്ക് നിങ്ങളെല്ലാവരും മനസ്സിൽവെച്ചുകൊള്ളണം. ഇനി നിങ്ങൾക്ക് യഥേഷ്ടം പോകാം.' എന്നു സമ്മതിപ്പിച്ച് രാജാവ് അവരെ, ആ പൗരജാനപദന്മാരെ, അയച്ചു. ഭീമസേനനെ യുവരാജാവാക്കി നിശ്ചയിച്ചു.

മന്ത്രത്തിലും, തീർപ്പിലും നിയമത്തിലും ഷാൾഗുണ്യാലോചനയിലും സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധം, ആശ്രയം എന്നിവയിൽ ബുദ്ധിമാനായ വിദുരനെ നിയമിച്ചു. കൃതാകൃതങ്ങളും, നികുതിയും, വരവുചെലവുകളും കാണുവാൻ സർവ്വഗുണവും ചേർന്ന വൃദ്ധനായ സഞ്ജയനെ നിയമിച്ചു. പ്രതിരോധത്തിലും, സൈന്യത്തിന്റെ പരിമാണത്തിലും ഭക്ഷണകാര്യത്തിലും ശമ്പളകാര്യത്തിലും നകുലനെ നിയോഗിച്ചു. ജയിൽകാര്യങ്ങളിലും ആഭ്യന്തരകാര്യത്തിലും ദുഷ്ടവ്യാമർദ്ദത്തിലും യുധിഷ്ഠിരൻ അർജ്ജുനനെ നിശ്ചയിച്ചു. വിപ്രകാര്യം, ദേവകാര്യം, ദേവസ്വം, മറ്റുകാര്യങ്ങൾ ഇവയിൽ പുരോഹിതശ്രേഷ്ഠനായ ധൗമ്യനെ നിശ്ചയിച്ചു. എപ്പോഴും കൂടെ നില്ക്കുവാൻ, തന്റെ കാര്യാന്വേഷിയായി സഹദേവനെ നിശ്ചയിച്ചു. ഏതവസ്ഥയിലും രാജാവായ അവൻ കാക്കേണ്ടതെല്ലാം ചെയ്തു. ഏതേതാളുകൾ ഏതേതുകാര്യത്തിൽ യോഗ്യരായിട്ടു കണ്ടുവോ അതാതുകാര്യങ്ങളിൽ ഉദ്യോഗസ്ഥരായി അവരെ വെച്ചു.

വിദുരൻ, സഞ്ജയൻ, യുയുത്സു ഇവരോട് ആ ധർമ്മാത്മാവ് പറഞ്ഞു: 'ഉണർന്നേറ്റ് എന്റെ അച്ഛനായ ധൃതരാഷ്ട്രരാജാവിന്റെ കാര്യങ്ങളെല്ലാം തെറ്റുകൂടാതെ ശരിയായവിധം നിങ്ങൾ ചെയ്യണം. പൗരന്മാർക്കും നാട്ടുകാർക്കും വേണ്ട കാര്യങ്ങളൊക്കെയും നിങ്ങൾ രാജാവിനെ സമ്മതിപ്പിച്ചു ഭാഗിച്ചു ചെയ്തുകൊള്ളണം."

**42. ശ്രാദ്ധക്രിയ** – വൈശമ്പായനൻ പറഞ്ഞു: "പോരിൽ മരിച്ച ജ്ഞാതികൾക്ക് യുധിഷ്ഠിരരാജാവ് ഔദാര്യപൂർവ്വം വെവ്വേറെ ശ്രാദ്ധങ്ങൾ നടത്തി. ധൃതരാഷ്ട്രരാജാവ് പുത്രന്മാർക്ക് ഔർദ്ധ്വദേഹികം നല്കി. സർവ്വകാമഗുണം ചേർന്ന അന്നം, ഗോക്കൾ, ധനങ്ങൾ, വിചിത്രശ്ലാഘ്യരത്നങ്ങൾ എന്നിവ യുധിഷ്ഠിരൻ ദ്രോണനും കർണ്ണനും ധൃഷ്ടദ്യുമ്നനും അഭിമന്യുവിനും ഘടോൽക്കചനും വിരാടാദിസുഹൃത്തുക്കൾക്കും ദ്രുപദനും ദ്രൗപദേയർക്കുംവേണ്ടി ഉദ്ദേശിച്ച്, ബ്രാഹ്മണർക്കു ദാനം ചെയ്തു. ഓരോരുത്തരേയും ഉദ്ദേശിച്ച് അസംഖ്യം ധനങ്ങൾ ബ്രാഹ്മണർക്കു നല്കി. രത്നം, പശുക്കൾ, ധനം, വസ്ത്രം ഇവ കൊണ്ടു തൃപ്തിപ്പെടുത്തി. മറ്റു രാജാക്കന്മാർക്കുവേണ്ടിയും, ബന്ധുക്കൾ ഇല്ലാത്തവർക്കുവേണ്ടിയും വിധിപോലെ മന്ത്രോച്ചാരണപൂർവ്വം ക്രിയകളും ദാനങ്ങളും നടത്തി. അവർക്കും ഊർദ്ധ്വദേഹികം നല്കി. സഭ, തണ്ണീർപ്പന്തൽ, പലമട്ടിൽ കുളം മുതലായവ ഓരോ മാന്യന്മാർക്കു സ്മാരകമായി ഉണ്ടാക്കിച്ചു. അങ്ങനെ അവർക്ക് ലോകർ തെറ്റുപറയാത്ത വിധം കടംവീട്ടി. നാട്ടുകാരെ ധർമ്മമായി കാക്കുന്ന രാജാവ് കൃതകൃത്യനായി. ധൃതരാഷ്ട്രൻ മുമ്പെന്നവിധം ഗാന്ധാരി, വിദുരൻ മുതലായവരോടുകൂടെ യുധിഷ്ഠിരന്റെ പൂജ കൈയേറ്റ് ഭൃത്യരേയും പൂജിച്ചു. ഭർത്താക്കളും മക്കളും മരിച്ച നാരികളെ സ്നേഹത്തോടെ മാനിച്ചു. ദീനന്മാർക്കും അന്ധന്മാർക്കും കൃപണന്മാർക്കും ഗൃഹം, വസ്ത്രം, അശനം എന്നിവ നല്കി ആനൃശംസ്യാപരനായ യുധിഷ്ഠിര രാജാവ് അനുഗ്രഹിച്ചു. അവൻ ലോകം മുഴു

വൻ ജയിച്ച് ശത്രുക്കൾക്കു കടംവീട്ടി, അജാതശത്രുവായി, സുഖിയായി വിഹരിച്ചു."

**43. വാസുദേവസ്തുതി** – വൈശമ്പായനൻ പറഞ്ഞു: "അഭിഷിക്തനായ യുധിഷ്ഠിരൻ രാജ്യം നേടി. പങ്കജാക്ഷനായ കൃഷ്ണനോടു കൈകൂപ്പി പറഞ്ഞു: 'ഹേ കൃഷ്ണാ, നിന്റെ പ്രസാദത്താലും, നയത്താലും, ശക്തിയാലും, ബുദ്ധിയാലും, വിക്രമത്താലും പിതൃപൈതാമഹമായ രാജ്യം വീണ്ടും നേടി. ഹേ പങ്കജാക്ഷാ, അങ്ങയ്ക്കു നമസ്കാരം! വീണ്ടും വീണ്ടും നമസ്കാരം! നീ ഏകനായ പുരുഷനാണ്. നീയാണല്ലോ സാത്വതന്മാർക്കു പതി. പല നാമങ്ങളാലും നിന്നെ പ്രയതദ്വിജന്മാർ സ്തുതിക്കുന്നു.

ഹേ വിശ്വകർമ്മൻ! ഭവാനു നമസ്കാരം. വിശ്വാത്മൻ! വിശ്വഭാവനാ! വിഷ്ണോ! ജിഷ്ണോ! ഹരേ! കൃഷ്ണാ! പുരുഷോത്തമാ! അദിതിയേക്കാൾ പുരാണനാണല്ലോ നീ. സപ്തഗർഭത്വമായവൻ നീയാണല്ലോ! നീ ഒരുത്തൻ പൃശ്നിഗർഭൻ! നീ ത്രിയുഗനാണല്ലോ. ശുചിശ്രവാവ്, ഹൃഷീകേശൻ, ഘൃതാർച്ചി, ഹംസൻ, മുക്കണ്ണൻ, ശംഭു, വിഭു, ദാമോദരൻ ഇവരെല്ലാം നീതന്നെയാണല്ലോ! വരാഹാഗ്നി, ബൃഹത്ഭാനു, വൃഷഭൻ, താർക്ഷ്യൻ, ലക്ഷണൻ, അനീകസാഹൻ, പുരുഷൻ, ശിപിവിഷ്ടൻ, ഉരുക്രമൻ, വരിഷ്ഠൻ, ഉഗ്രസേനാനി, സത്യൻ, വാജസനി, ഗുഹൻ, അച്യുതൻ, സംസ്കൃതൻ, വൈരിച്യവനൻ, വികൃതി, വൃഷൻ; ഹേ കൃഷ്ണാ, ധർമ്മം, വൃഷദർഭൻ, വൃഷാകപി, സിന്ധു, വിധർമ്മൻ, ത്രികകുപ്, ത്രിധാമാ, ത്രിദിവാച്യുതൻ, സമ്രാൾ, വിരാൾ, സുരാട്, സുരരാജൻ, ഭവോത്ഭൻ, വിഭൂഭൂ, അതിഭൂ, കൃഷ്ണൻ, കൃഷ്ണവർത്മാവ് എല്ലാം നീതന്നെയാണല്ലോ. സ്വിഷ്ടകൃത്, ഭിഷജാവർത്തൻ, കപിലൻ, വാമനൻ, യജ്ഞൻ, ധ്രുവൻ, പതംഗൻ, യജ്ഞസേനൻ എല്ലാം ഭവാൻതന്നെ.

ശിഖണ്ഡി, നഹുഷൻ, ബഭ്രു, ദിവസ്പൃക്, പുനർവ്വസു, സുബഭ്രു, രുക്മയജ്ഞൻ, സുഷേണൻ, ദുന്ദുഭി, ഗഭസ്തി, നേമി, ശ്രീപത്മൻ, പുഷ്കരൻ, പുഷ്കധാരണൻ ഋഭു, വിഭു, സർവ്വസൂക്ഷ്മൻ, ചാരിത്രം ഈ പറഞ്ഞതെല്ലാം ഹേ കൃഷ്ണാ, ഭവാനാണല്ലോ! അംഭോനിധിയും, ബ്രഹ്മനും നീയാണ്. പവിത്രം, ധാമധാമവിത്, ഹിരണ്യഗർഭൻ, സ്വധാ, സ്വാഹാ, കേശവൻ എല്ലാം അങ്ങുതന്നെ!

സൃഷ്ടിപ്രളയങ്ങളെല്ലാം ഭവാൻതന്നെ. ഈ വിശ്വം ആദ്യം സൃഷ്ടിച്ചതും നീതന്നെ! വിശ്വം നിന്റെ പാട്ടിൽത്തന്നെ നില്ക്കുന്നു! ശാർങ്ഗചക്രാസിപാണേ, ഭവാനു നമസ്കാരം!'

ഇപ്രകാരം ധർമ്മരാജൻ സ്തുതിക്കെ പുഷ്കരാക്ഷനായ കൃഷ്ണൻ സഭാമദ്ധ്യത്തിൽ പ്രീതനായി. ആ യാദവാഗ്ര്യൻ പാണ്ഡവജ്യേഷ്ഠനായ ധർമ്മപുത്രനെ അഭിനന്ദിച്ചു."

**44. ഗൃഹവിഭാഗം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ രാജ്യാംഗങ്ങളെ രാജാവു വിട്ടയച്ചു. രാജാവിന്റെ സമ്മതത്തോടെ അവർ താന്താങ്ങളുടെ ഗൃഹത്തിലേക്കു തിരിച്ചു. ഭീമവിക്രമനായ ഭീമനോടും അർജ്ജുനനോടും മാദ്രേയന്മാരോടും സാന്ത്വനംചെയ്യുന്നവിധം യുധിഷ്ഠിരരാജാവ് പറഞ്ഞു. 'ശത്രുക്കളുടെ പല ശസ്ത്രങ്ങളേറ്റു ദേഹം മുറിഞ്ഞു ശോകക്രോധതാപിതരായി നിങ്ങൾ തളർന്നു! കാട്ടിൽ ദുഃഖിച്ചു വാണ് ഇതൊക്കെ ഞാൻകാരണം നീചപുരുഷന്മാരെപ്പോലെ നിങ്ങൾ കൈയേറ്റു. സുഖമായി, സ്വസ്ഥരായി ഈ ജയത്തെ നിങ്ങൾ അനുഭവിക്കുവിൻ. തളർച്ച തീർന്ന് ഉള്ളു തെളിഞ്ഞ് ഞാൻ നിങ്ങളെ നാളെ കാണുമാറാകട്ടെ!

പിന്നെ വന്മേടകളുള്ള ദുര്യോധനന്റെ സൗധം–അതു നാനാരത്നങ്ങൾ പതിച്ചതും വലിയ മേടകളുള്ളതും ദാസീദാസന്മാർ ചേർന്നതുമാണ്–അത് ധൃതരാഷ്ട്രന്റെ അഭിമതത്തോടെ ജ്യേഷ്ഠൻ ഭീമന്നു നല്കി. ശക്രൻ എന്നവിധം ആ മഹാഗൃഹം ഭീമൻ സ്വീകരിച്ചു. പിന്നെ ദുശ്ശാസനഗൃഹം, അതും ദുര്യോധനഗൃഹംപോലെ മനോഹരമാണ്. പൊന്നിൻതോരണമണിഞ്ഞതും വൻമേടകളുള്ളതും ദാസീദാസൗഘസമ്പൂർണ്ണവും ധനധാന്യസമന്വിതവുമാണ് ആ ഗൃഹം. അർജ്ജുനൻ രാജകല്പനപ്രകാരം അതു സ്വീകരിച്ചു.

ദുശ്ശാസനഗൃഹത്തേക്കാൾ മെച്ചമേറിയതാണ് ദുർമ്മർഷണാലയം. വിത്തേശന്റെ ഭവനത്തിനൊക്കുന്ന ആ മന്ദിരം മണിരത്നാദിമണ്ഡിതമാണ്. വൻകാട്ടിൽ കൃശനായി വാണവനും വരാർഹനുമായ നകുലന്ന് അതു പ്രീതിയോടെ ധർമ്മരാജാവു നല്കി.

ശ്രീയാർന്നതും പൊന്നണിഞ്ഞതും പ്രസിദ്ധവും മുഖ്യവുമായ ദുർമ്മുഖന്റെ ഗൃഹം, പൊൽത്താർമിഴികളായ സ്ത്രീകൾ നിറഞ്ഞതും വളരെ ശയനോപകരണങ്ങളോടുകൂടിയതുമാണ്. അത് എപ്പോഴും പ്രീതിചെയ്യുന്നവനായ സഹദേവന്ന് ധർമ്മപുത്രൻ നല്കി.

മോദത്തോടെ കൈലാസമേറ്റ ധനദനെപ്പോലെ അവൻ അതു സ്വീകരിച്ചു.

പിന്നെ യുയുത്സുവും, വിദുരനും, സുധർമ്മാവും, ധൗമ്യനും, സഞ്ജയനും താന്താങ്ങളുടെ ഭവനങ്ങളിലേക്കു തന്നെ പോയി.

പുരുഷവ്യാഘ്രനായ കൃഷ്ണൻ സാത്യകിയോടുകൂടി അർജ്ജുനന്റെ ഭവനത്തിൽ കടന്നു–വ്യാഘ്രം ഗുഹയിൽ കടക്കുന്നപോലെ! ഭക്ഷ്യാന്നപാനങ്ങളാൽ മോദിച്ച് അവർ അവിടെ സുഖിച്ചു വസിച്ചു. പ്രഭാതത്തിൽ നന്നായി ഉണർന്ന് യുധിഷ്ഠിരനരേന്ദ്രനെ ഉപാസിച്ചു."

**45. യുധിഷ്ഠിരവാക്യം** – ജനമേജയൻ പറഞ്ഞു: "മഹാബാഹുവായ ധർമ്മപുത്രൻ രാജ്യം നേടി. പിന്നെ എന്താണു വേറെ അവൻ ചെയ്തത്? ഹേ! വിപ്രാ, പറഞ്ഞാലും! ഭഗവാനായ ഋഷീകേശൻ മൂന്നു ലോകത്തിന്നു ഗുരുവാണ്. അദ്ദേഹവും എന്തു ചെയ്തു? അതും പറയൂ!"

വൈശമ്പായനൻ പറഞ്ഞു: "ഹേ രാജേന്ദ്രാ! ഞാൻ പറയുന്നതു തത്ത്വമായി കേൾക്കുക. വാസുദേവനെ മുൻനിർത്തി മഹാരാജാവേ! കുന്തീപുത്രനായ യുധിഷ്ഠിരൻ രാജ്യം നേടി. ചാതുർവ്വർണ്യങ്ങളെ യഥാസ്ഥാനത്തിരുത്തി. യോഗ്യരായ ആയിരം സ്നാതക ബ്രാഹ്മണന്മാർക്ക് ആയിരം നിഷ്കംവീതം നല്കി. സ്നേഹിച്ചു സേവിക്കുന്ന ഭൃത്യരേയും ആശ്രയിച്ച അതിഥികളേയും ധനദാനത്താൽ തൃപ്തിപ്പെടുത്തി. ദരിദ്രന്മാരെയും പ്രാശ്നികന്മാരെയും കാമദാനത്താൽ തൃപ്തിപ്പെടുത്തി. പുരോഹിതനായ ധൗമ്യന്ന് പതിനായിരം പശുക്കളെ ദാനംചെയ്തു. ധനവും, വെള്ളിയും, സ്വർണ്ണവും പലമാതിരിവിസ്ത്രവും ദാനം ചെയ്തു. കൃപനെ ഗുരുവാക്കി വാഴിച്ചു. വിദുരനെ പൂജിച്ചു. ഭക്ഷ്യാന്നപാനം വിവിധവസ്ത്രങ്ങൾ ശയ്യാസനങ്ങൾ ഇവയൊക്കെ നല്കി ദാതാവ് ആശ്രിതജനങ്ങളെ സന്തോഷിപ്പിച്ചു. ധാർത്തരാഷ്ട്രനായ യുയുത്സുവിനെ സൽക്കരിച്ചു.

ആ രാജ്യം ധൃതരാഷ്ട്രന്നും, ഗാന്ധാരിക്കും, വിദുരർക്കും നിവേദിച്ചു. ഇങ്ങനെ സ്വസ്ഥനായി രാജാവ് സസുഖം വർത്തിച്ചു.

ഇപ്രകാരം അവൻ പുരത്തെ സന്തോഷിപ്പിച്ചിട്ട് മഹാനായ കൃഷ്ണന്റെ മുമ്പിൽ ചെന്ന് കൈ തൊഴുതു. കൃഷ്ണൻ അപ്പോൾ പൊന്മണിച്ചാരുകട്ടിലിൽ ഇരിക്കുകയായിരുന്നു. ആ നീലാഭപ്രഭാമൂർത്തിയുടെ മുമ്പിൽ യുധിഷ്ഠിരൻ കൂപ്പുകൈയോടെ നിന്നു. ദിവ്യഭൂഷണങ്ങളണിഞ്ഞ്, ഉടലാൽ മിന്നുന്നവിധം പീതാംബരപ്പട്ടു ചാർത്തി, പൊന്മയമായ മണികാഞ്ചിയോടും തിരുമാറിൽ മിന്നുന്ന കൗസ്തുഭമണിയോടുംകൂടി ഉദയസൂര്യൻ വിളങ്ങുന്ന ഉദയാദ്രിപോലെ മേവുന്ന കൃഷ്ണനെ കണ്ടു. അവനോട് ഉപമിക്കുവാൻ ഈ മൂന്നു ലോകത്തിലും എന്തുണ്ട്! പുരുഷാകൃതിയായ വിഷ്ണു യുധിഷ്ഠിരന്റെ മുമ്പിൽ വിളങ്ങി. യുധിഷ്ഠിരരാജാവ് പുഞ്ചിരിക്കൊണ്ടു പറഞ്ഞു: 'അങ്ങയ്ക്കു രാത്രി സുഖമായിരുന്നില്ലേ? ജ്ഞാനങ്ങളൊക്കെ തെളിയുന്നില്ലേ, അച്യുതാ! അപ്രകാരം ബുദ്ധീദേവിയും ഭവാനിൽ വിലസുന്നില്ലേ, ബുദ്ധിസത്തമാ! ശ്രേഷ്ഠമായ രാജ്യം ഞങ്ങൾ നേടി! ഭൂമി

ഞങ്ങൾക്കു പാട്ടിലായി വന്നു. ഹേ, ത്രൈലോക്യഗതിവിക്രമാ! എല്ലാം ഭഗവാന്റെ പ്രസാദത്താൽ ഞങ്ങൾക്കു ലഭിച്ചു. ജയവും കീർത്തിയും ഞങ്ങൾക്കു ലഭിച്ചു. ഞങ്ങൾക്ക് ധർമ്മച്യുതി ഇനിയില്ല.'

എന്നു പറയുന്ന ശത്രുജിത്തായ ധർമ്മരാജാവിനോട് ഭഗവാൻ ഒന്നും മറുപടി പറഞ്ഞില്ല. ധ്യാനത്തിൽത്തന്നെ ആണ്ടു."

**46. മഹാപുരുഷസ്തവം –** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ! ഭൂരിവിക്രമാ! ഇതെന്ത് അത്യാശ്ചര്യം! സ്വസ്തിയല്ലേ മൂന്നു ലോകത്തിനും? നാലാം നിലയിലായ ധ്യാനംപൂണ്ട് ഭവാൻ പോയതു ചിന്തിച്ച് ഞാൻ വിസ്മയപ്പെടുന്നു. ക്രിയയഞ്ചുള്ള വായുവും ഉടലിൽ അടങ്ങിയിരിക്കുന്നു. തെളിഞ്ഞ ഇന്ദ്രിയങ്ങളെ ഭവാൻ മനസ്സിൽ അടക്കിയിരിക്കുന്നു. ഹേ! ഗോവിന്ദാ! ഭവാൻ വാക്കും സത്വവും ബുദ്ധിയിൽ കയറ്റിയിരിക്കുന്നു! രോമങ്ങൾപോലും അനങ്ങുന്നില്ല! മനസ്സും ബുദ്ധിയും സ്ഥിരമായിരിക്കുന്നു. കാറ്റ് ഇല്ലാത്ത ദിക്കിൽ നിശ്ചലമായി കത്തുന്ന ദീപംപോലെ ഭവാൻ വിളങ്ങുന്നു. കല്ല്, മരമുട്ടി, ചുമര് എന്നപോലെ അങ്ങ് നിരീഹനായിരിക്കുന്നു. ഭഗവാനേ, ഭവാൻ ശിലപോലെ നില്ക്കുകയാണല്ലോ. ഞാൻ അങ്ങയെ ആശ്രയിക്കുന്നു. എന്റെ സംശയം ദേവാ, ഭവാൻ നീക്കണേ! കേൾക്കുവാൻ ഞാൻ അർഹനാണെങ്കിൽ, പറയുവാൻ വിരോധമില്ലെങ്കിൽ, ഞാൻ ഭവാനോടിരക്കുന്നു. 'എന്റെ സംശയം തീർത്തുതരണമേ' യെന്ന്.

കർത്താവും, വികർത്താവും, ക്ഷരവും, അക്ഷരവും ഭവാനാണ്. ഹേ പുരുഷോത്തമാ! അനാദ്യന്തം ഭവാനാണല്ലോ. ശരണംപ്രാപിച്ച് കുമ്പിട്ടു തൊഴുന്ന എന്നോട് ഈ ധ്യാനത്തിന്റെ പൊരുൾ പറഞ്ഞുതന്നാലും."

പിന്നീട് മനോബുദ്ധീന്ദ്രിയങ്ങളെ വിഷയത്തിൽ ചേർത്ത് ആ വാസവാനുജൻ പുഞ്ചിരിക്കൊണ്ടു പറഞ്ഞു.

ഭഗവാൻ പറഞ്ഞു: "ശരതല്പത്തിൽ കിടക്കുന്ന ഭീഷ്മൻ കെടാറായ അഗ്നിപോലെയായിരിക്കുന്നു. എന്നെ ആ നൃപവ്യാഘ്രൻ ധ്യാനിച്ചു. അപ്പോൾ എന്റെ മനസ്സ് അങ്ങോട്ടു പോയി. ആരുടെ ചെറുഞാണൊലി ഇടിവെട്ടുമ്പോലെ കേട്ട് ഇന്ദ്രൻകൂടി സഹിക്കാതിരുന്നുവോ അവന്റെ അരികെ ഞാൻ മനസ്സാൽ ചെന്നു. രാജമണ്ഡലമൊക്കെ ആര് ഊക്കോടെ ജ്വലിച്ച് കന്യ കാത്രയത്തെ നേടിയോ അവനിൽ ഞാൻ മനസ്സാൽ ചെന്നു. രാമനോട് ആര് ഇരുപത്തിമൂന്ന് അഹോരാത്രം പൊരുതിയോ, എന്നിട്ടും രാമൻ ആരെ തോല്പിച്ചില്ല, ഞാൻ മനസ്സാൽ അവങ്കൽ ചെന്നു. ഇന്ദ്രിയങ്ങളെയൊന്നാക്കി ചിത്തം ബുദ്ധിയിൽ നിർത്തി എന്നെ അവൻ ശരണംപ്രാപിച്ചു. അതുകൊണ്ട് എന്റെ മനസ്സ് അവനിൽ ചെന്നു. ഹേ രാജാവേ, ആരെ ഗംഗ ഗർഭത്തിൽ വഹിച്ചുവോ ആ വസിഷ്ഠശിഷ്യനിൽ ഞാൻ മനസ്സാൽ ചെന്നു. ബുദ്ധിമാനായ ആരോ ദിവ്യാസ്ത്രങ്ങളാൽ തേജോരാശിയേന്തുന്നു, നാലു വേദവും ധരിച്ചിരിക്കുന്നു, ഞാൻ മനസ്സാൽ അവനിൽ ചെന്നു. ഭൃഗുരാമന്റെ ഇഷ്ടശിഷ്യനിൽ, വിദ്യൗഘാധാരനിൽ എന്റെ മനസ്സുകൊണ്ട് ഞാൻ ചെന്നു. കഴിഞ്ഞതും വരാനുള്ളതും ഇപ്പോഴുള്ളതും ആ ധാർമ്മികൻ അറിയുന്നു. അവനിൽ ഞാൻ മനസ്സാൽ ചെന്നു. നരവ്യാഘ്രനായ അവൻ സ്വന്തം കർമ്മത്താൽ വാനുപൂകുകയാണെങ്കിൽ ഹേ പാർത്ഥാ! ഈ ലോകം ചന്ദ്രൻ വേർപെട്ട രാവെന്നവിധം നിഷ്പ്രഭമാകും.

ഹേ യുധിഷ്ഠിരാ! ആ ഭീമപ്രഭാവനായ സരിൽസൂനുവെ ചെന്നു കണ്ടു കുമ്പിട്ട്, ധർമ്മം നിന്റെ ഇച്ഛപോലെ ചോദിക്കുക! ചതുർവിദ്യ, ചതുർഹോത്രം, ചതുരാശ്രമം ഇവ ചേർന്ന രാജധർമ്മങ്ങളെ ഒക്കെയും ചോദിച്ചു ഗ്രഹിക്കുക രാജാവേ!

കുരുഭാരവഹനായ ഭീഷ്മൻ അസ്തമിക്കുകയാണെങ്കിൽ ഇതാ നിങ്ങളൊക്കെ അസ്തമിച്ചേക്കും. അതുകൊണ്ടാണ് ഞാൻ ഭവാനോട് അദ്ദേഹത്തിന്റെ സമീപത്തിലെത്തുവാൻ പറയുന്നത്."

ഇപ്രകാരം കൃഷ്ണന്റെ തഥ്യമായ വാക്കു കേട്ട് ധർമ്മജ്ഞൻ തൊണ്ടയിടറി ജനാർദ്ദനനോടു പറഞ്ഞു: "ഭവാൻ ഭീഷ്മപ്രഭാവത്തെപ്പറ്റി പറഞ്ഞതു ശരിയാണ്. മറിച്ചല്ല, എനിക്ക് അതിൽ ശങ്കയില്ല മാധവാ! ഭീഷ്മന്നുള്ള മഹാഭാഗ്യം, ആ പ്രഭാവം, യോഗ്യരായ ബ്രാഹ്മണർ പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്. ലോകകർത്താവായ നീ പറഞ്ഞ വാക്കു ശരിയാണ്. അതിനെപ്പറ്റി സംശയിക്കേണ്ടതില്ല. എന്നിൽ ഭവാന് അനുഗ്രാഹ്യമായ ബുദ്ധിയുണ്ടെങ്കിൽ ഹേ മാധവാ! ഞങ്ങൾ അങ്ങയെ മുമ്പിലാക്കിച്ചെന്നു ഭീഷ്മരെ കണ്ടുകൊള്ളാം. സൂര്യന്റെ അയനം മാറിയാൽ അവൻ ലോകങ്ങൾ പൂകും. അതുകൊണ്ട് കൗരവൻ നിന്നെ കാണ്മാൻ അർഹനാണ്, മഹാഭുജാ! ക്ഷരനായി അക്ഷരാത്മാവായി ആദിദേവനായിരിക്കുന്ന ഭവാന്റെ കാഴ്ചലാഭവുമാണ്. അങ്ങ് ഓർക്കുക, അങ്ങ് ബ്രഹ്മമയനായ നിധിയാണല്ലോ."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മരാജാവ് പറഞ്ഞതു കേട്ട് മധുസൂദനൻ അരികെ നില്ക്കുന്ന സാത്യകിയോട് തേർകൂട്ടുവാൻ പറഞ്ഞു. ഉടനെ സാത്യകി കൃഷ്ണന്റെ പാർശ്വം വിട്ടുപോന്ന് ദാരുകനെ വിളിച്ച് വേഗത്തിൽ കൃഷ്ണന്റെ തേര് പൂട്ടുവാൻ പറഞ്ഞു.

സാത്യകിയുടെ വാക്കു കേട്ട് അവൻ പ്രധാനമായ പൊന്നണിത്തേര്, രത്നഖചിതമായ സ്വർണ്ണചക്രമുള്ളതും സൂര്യപ്രകാശംപോലെ ഓടുന്നതും ചിത്രകലകളോടുകൂടിയതും രത്നഖചിതമായി വിചിത്രമായതുമായ തേരു പൂട്ടി ഉദയസൂര്യന്റെ പ്രകാശമുള്ളതും വിചിത്രതാർക്ഷ്യധ്വജപതാകാങ്കിതമായതും സുഗ്രീവശൈബ്യാദിഹയങ്ങളെ കെട്ടിയതും, മനോജവമായതുമായ തേര് സജ്ജമാക്കിയിരിക്കുന്നു എന്ന് അച്യുതനോടുണർത്തി ദാരുകൻ കൈകൂപ്പി."

**47. ഭീഷ്മസ്തവരാജം –** ജനമേജയൻ പറഞ്ഞു: 'ശരശയ്യ' യിൽ വീണുകിടക്കുന്ന ഭാരത പിതാമഹൻ എങ്ങനെ ദേഹം വിട്ടു? എന്തൊരു യോഗത്തെയാണ് അദ്ദേഹം ഏന്തിയത്?"

വൈശമ്പായനൻ പറഞ്ഞു: "ഹേ രാജാവേ, ശുചിയായി ശ്രദ്ധവെച്ച് നീ കേൾക്കുക. മഹാത്മാവായ ഭീഷ്മന്റെ ദേഹത്യാഗം പറയാം. സൂര്യൻ ഉത്തരായണമായി തിരിഞ്ഞപ്പോൾ സമാഹിതൻ ആത്മാവിനെ ആത്മാവിൽ അണപ്പിച്ചു. അംശുചിന്നുന്ന അർക്കനെപ്പോലെ ശരശതാചിതനായ ഭീഷ്മൻ ബ്രാഹ്മണപ്രവരന്മാരാൽ ആവൃതനായി ലക്ഷ്മിയാൽ ചുറ്റും ശോഭിച്ചു. വേദവിത്തായ വ്യാസൻ, സുരമാമുനിയായ നാരദൻ, ദേവസ്ഥാനൻ, വാത്സ്യൻ, അശ്മകൻ, സുമന്തു, ജൈമിനി, പൈലൻ, രാണ്ഡിലൻ, ദേവലൻ, മൈത്രേയൻ, വസിഷ്ഠൻ, അസിരാൻ, കൗശികൻ, ഹാരിതൻ, ലോമശൻ, ആത്രേയൻ, വ്യാഴം, ശുക്രൻ, ച്യവനൻ, സനൽകുമാരൻ, കപിലൻ, വാല്മീകി, കുരു, തുംബുരു, മൗൽഗല്യൻ, ഭാർഗ്ഗവരാമൻ, തൃണബിന്ദു, പിപ്പലാദൻ, വായു, സംവർത്തൻ, പുലഹൻ, കചൻ, കാശ്യപൻ, പുലസ്ത്യൻ, ക്രതു, ദക്ഷൻ, പരാശരൻ, മരീചി, ഗൗതമൻ, കാശ്യൻ, അംഗിരസ്സ്, ഗാലവൻ, ധൗമ്യൻ, വിഭാണ്ഡൻ, മാണ്ഡവ്യൻ, ധൗമ്രൻ, കൃഷ്ണാനുഭൗതികൻ, ഉലൂകൻ, പരമൻ, വിപ്രൻ, മാർക്കണ്ഡേയൻ, ഭാസ്കരിപൂരണൻ, കൃഷ്ണൻ, സൂതൻ ഇങ്ങനെ മഹാത്മാക്കളും, മഹാഭാഗന്മാരുമായ മഹർഷികൾ, ശ്രദ്ധാശമധനാഢ്യന്മാരായ മുനികളാൽ ചുറ്റപ്പെട്ട് താരകങ്ങളാൽ ചുറ്റപ്പെട്ട ചന്ദ്രനെപ്പോലെ ശയിക്കുന്നു. ആ കിടപ്പിൽ കിടന്ന് മനോവാക്കായകർമ്മങ്ങളാൽ ഭീഷ്മൻ കൈകൂപ്പി കൃഷ്ണനെ ധ്യാനിച്ചു. ഹൃഷ്ടപുഷ്ടസ്വരത്താൽ മധുവൈരിയെ സ്തുതിച്ചു. യോഗേശ്വരനും പത്മനാഭനും ലോകേശനും വിഷ്ണുവും ജിഷ്ണുവുമായ ദേവനെ കൈകൂപ്പി വാക്ക് കണ്ടവരിൽ പ്രവരനും പ്രഭുവും പരമധർമ്മിഷ്ഠനുമായ ഭീഷ്മൻ വാസുദേവനെ സ്തുതിച്ചു."

## കൃഷ്ണസ്തുതി

ഭീഷ്മൻ പറഞ്ഞു:

കൃഷ്ണനെ ഞാൻ സ്തുതിക്കുന്നേൻ
ഞാനീച്ചൊല്ലുന്ന വാക്കിനാൽ.
സമാസവ്യാസമാം വാക്കാൽ
നന്ദിക്കൂ പുരുഷോത്തമ!

ഞാനാത്മാവിനെ വിട്ടിട്ട-
ങ്ങാശ്രയിപ്പൂ പ്രജേശനെ
ശുചിശുദ്ധപദൻ ഹംസൻ
തൽപ്പദൻ പരമേഷ്ഠിയെ.
പരബ്രഹ്മമനാദ്യന്തം
ദേവർഷികളറിഞ്ഞിടാ
അറിയും ഭഗവാനേകൻ
ധാതാ നാരായണൻ ഹരി.
നാരായണൻ, മുനിഗണം
സിദ്ധന്മാരുരഗേന്ദ്രരും
ദേവർഷികൾ പരാ-
വ്യയനെന്നറിയുന്നവൻ.
യക്ഷരാക്ഷസഗന്ധർവ്വ-
ദേവദാനവ പന്നഗർ
ആരെന്നെവിടെനിന്നുള്ളോൻ
ഭഗവാനെന്നറിഞ്ഞിടാ.
ഭൂതങ്ങളെവനിൽ നില്പൂ
വേശിപ്പൂ പിന്നെ കേവലം
ഭൂതേശനിൽ ഗുണാംശങ്ങൾ
മണിയിൽ ചരടെന്നപോൽ.
ആരിൽ നില്ക്കുന്നു മാല്യംതാൻ
ദൃഢമാം നൂലിനെന്നപോൽ
സദസൽബദ്ധമാം വിശ്വം
വിശ്വാംഗൻ വിശ്വകർമ്മനിൽ.
ശീർഷമായിരമുള്ളോനെ
സഹസ്രചരണാക്ഷനെ
സഹസ്രബാഹു ഹരിയെ
സഹസ്രാസ്യോജ്ജ്വലാംഗനെ
വിശ്വാലംബനമായ് ചൊൽവൂ
ശ്രീനാരായണദേവനെ
അണുക്കൾക്കേറ്റമണുവായ്
സ്ഥൂലത്തിൽ സ്ഥൂലനായുമേ
ശ്രേഷ്ഠങ്ങൾക്കും ശ്രേഷ്ഠനായി
ഗുരുക്കളിൽ ഗരിഷ്ഠനായ്
ബ്രഹ്മജ്ഞമന്ത്രകർമ്മോപ-
നിഷത്തുക്കളിലാരെയോ
സത്യസാമാദിയിൽച്ചൊൽവൂ
സത്യകർമ്മാവു സത്യമായ്
നാലാൽ നാലാത്മാവുചേർന്ന
സത്വസ്ഥൻ സാത്വനേശനെ
ഗുഹ്യനാമങ്ങളാലേതു
ദേവനെപ്പൂജചെയ്വതോ,
നിത്യംചെയ്ത തപസ്സാരിൽ
ഏതൊരംഗത്തിൽ നില്പതോ,
സർവ്വാത്മാ സർവ്വവിത് സർവ്വൻ
സർവ്വജ്ഞൻ സർവ്വഭാവനൻ
വാസുദേവാൽ ദേവകിയാം
ദേവി പെറ്റുള്ളതാരെയോ
മുക്തിക്കാത്മാവിലാത്മാവായ്-
കാണ്മൂ ഞാൻ വാസുദേവനെ.
അതിവായ്വിന്ദ്രിയാത്മാവാം
അതിസൂര്യാതിഭാസ്സിനെ
അതിബുദ്ധീന്ദ്രിയാത്മാവെ-
യാശ്രയിപ്പേൻ പ്രജേശനെ.
പുരാണനിൽ പുരുഷനെ
ബ്രഹ്മംതന്നെ യുഗാദിയിൽ
ക്ഷയത്തിങ്കൽ കർഷണനെ
ഉപാസിപ്പേനുപാസ്യനെ.
ഏകാധോക്ഷജനെബ്ഭൂര്യാ-
ത്മാവായ് നില്ക്കുന്നതേവനോ
അനന്യഭക്തരും ശ്രേഷ്ഠർ
യജിപ്പൂ കാമദായിയെ.
ആരാകുന്നു ജഗൽക്കോശൻ,
ആരിൽത്താൻ പ്രജ നില്പതോ
ലോകങ്ങളാരിൽ ശോഭിപ്പൂ
നീറ്റിൽ പക്ഷികൾപോലവേ.
ഋതമേകാക്ഷരം ബ്രഹ്മം
ഏതുവാൻ സദസൽപ്പരം
അനാദിമദ്ധ്യാന്തന്മാരെ-
യറിയാ ഋഷിമാർകളും
ദേവദാനവഗന്ധർവ്വ-
സിദ്ധർഷ്യാഹികളൊക്കെയും
നിത്യം പ്രയതരർപ്പിപ്പൂ
ശ്രേഷ്ഠമാം കദനൗഷധം
അനാദിനിധനൻ ദേവൻ
നിത്യനാമാത്മയോനിയെ
അജ്ഞേയാപ്രേക്ഷ്യഹരിയെ
പ്രഭു നാരായണാഖ്യന-
ലോകാദ്ധ്യക്ഷനെയോതുന്നു
പരമാംപദമക്ഷരം.
ഹിരണ്യവർണ്ണൻ ദൈത്യാരി-
യായോരാദിത്യനേകനെ
ആരെക്കാണ്മൂ ദ്വാദശമാ-
യാസ്സൂര്യാത്മാവിനെത്തൊഴാം.
സുധയാൽ രണ്ടു പക്ഷങ്ങൾ-
തോറും ദേവപിതൃക്കളെ
തർപ്പിക്കും ദ്വിജരാജാവാർ
ആ രാജാത്മാവിനെത്തൊഴാം.
വൻതമസ്സിൻമറുകരെ
തേജസ്സിയലുമാരെയോ
കണ്ടാൽ മൃത്യുഭവിക്കുന്നി-
ല്ലാജ്ഞേയാത്മാവിനെത്തൊഴാം.

ബൃഹത്തെബൃഹദുക്ഥത്തി-
ലാരെ യാഗത്തിലഗ്നിയെ
ബ്രാഹ്മണൗഘങ്ങൾ പാടുന്നി
താ വേദാത്മാവിനെത്തൊഴാം.

ഋക്‌യജുസ്സാമധാമാവാം
പഞ്ചഹവ്യസ്വരൂപനെ
ആരെ യജ്ഞത്തെയേല്പിപ്പ-
താ യജ്ഞാത്മാവിനെത്തൊഴാം.

നാലാൽ നാലാൽപ്പിന്നെ രണ്ടാ-
ലഞ്ചാലീവണ്ണമങ്ങനെ
രണ്ടാലുമാരെയർപ്പിപ്പ-
താ ഹോമാത്മാവിനെത്തൊഴാം.

ആർ യജുസ്സാസ്സുപർണ്ണൻതാൻ
ഛന്ദോഗാത്രൻ ത്രിവൃൺമുഖൻ
രഥന്തരംബൃഹൽസ്സാമ-
മാ സ്തോത്രാത്മാവിനെത്തൊഴാം.

ഋഷിയാരായിരത്താണ്ടു
വിശ്വസൃക്കിന്നു സത്രനാൾ
സ്വർണ്ണപക്ഷൻ പക്ഷിയായോൻ
ആ ഹംസാത്മാവിനെത്തൊഴാം.

സന്ധിപർവ്വാവു പാദാംഗൻ
സ്വരവ്യഞ്ജനഭൂഷണൻ
അക്ഷരൻ ദിവ്യനേവൻ, ഞാ-
നാ വാഗാത്മാവിനെത്തൊഴാം.

ആരു യജ്ഞവരാഹത്വം
കൈക്കൊണ്ടീ മന്നുയർത്തിയോ
മുപ്പാരിന്നു ഹിതംചെയ്വാ-
നാ വീര്യാത്മാവിനെത്തൊഴാം.

ആയിരം ഫണമുള്ളോരു
ഫണിമെത്തയിലാരുവാൻ
യോഗംപൂണ്ടു കിടക്കുന്നി-
താ നിദ്രാത്മാവിനെത്തൊഴാം.

ഋതത്താൽ സേതു ആർ ഹന്ത!
തീർത്താനമൃതയോനിയാൽ
ധർമ്മാർത്ഥവ്യവഹാരത്താ-
ലാസ്സത്യാത്മാവിനെത്തൊഴാം.

പലേ ചരണധർമ്മാക്കൾ
പല ധർമ്മഫലാർത്ഥികൾ
പല ധർമ്മാൽ സേവചെയ്യു-
മാ ധർമ്മാത്മാവിനെത്തൊഴാം.

ജന്മമാരിങ്കൽനിന്നുണ്ടാം
അനംഗാ ത്മാംഗദേഹികൾ
സർവ്വഭൂതോന്മാദമായോ-
രാക്കാമാത്മാവിനെത്തൊഴാം.

വ്യക്തനവ്യക്തനായോനെ-
ത്തിരയുന്നൂ മഹർഷികൾ
ക്ഷേത്രജ്ഞനെ ക്ഷേത്രഗനെ-
യാ ക്ഷേത്രാത്മാവിനെത്തൊഴാം.

മൂന്നാത്മാവായാത്മഗനായ്
ഗുണം ഷോഡശമാർന്നുമേ
പതിനേഴായ് സാംഖ്യർ കാണു-
മാസ്സാംഖ്യാത്മാവിനെത്തൊഴാം.

ഉണർന്നോരു ജിതശ്വാസർ
സത്വസ്ഥന്മാർ ജിതേന്ദ്രിയർ
യോഗീശർ കാണും ജ്യോതിസ്സാം
ആ യോഗീശ്വരനെത്തൊഴാം.

പാപപുണ്യക്ഷയത്തിൽത്താൻ
പുനർജ്ജന്മഭയം വിനാ
ശാന്തരാം ഋഷിമാരെത്തു-
മാ മോക്ഷാത്മാവിനെത്തൊഴാം.

ഭൂതത്തെയൊക്കെ ഭക്ഷിച്ചു
പാരൊറ്റക്കടലാക്കിയും
ബാലനേകനുറങ്ങുന്നി-
താ മായാത്മാവിനെത്തൊഴാം.

വിശ്വം നില്ക്കും താമരയാ-
ത്താമരാക്ഷന്റെയാരുടെ
നാഭിയിങ്കൽ മുളച്ചുണ്ടാ-
യപ്പത്മാത്മാവിനെത്തൊഴാം.

സഹസ്രശീർഷാവചിതാ-
ത്മാവാം പുരുഷനെപ്പരം
ചതുസ്സമുദ്രാത്മയോഗ-
നിദ്രചെയ്വോനെ ഞാൻ തൊഴാം.

മുടിമേഘങ്ങളേവന്നോ
നദിസർവ്വാംഗസന്ധികൾ
ഉദരേ സാഗരം നാലു-
മാത്തോയാത്മാവിനെത്തൊഴാം.

സൃഷ്ടിക്ഷയവികാരങ്ങൾ
ഒടുക്കാരിൽ ഉദിപ്പതോ
ലയിപ്പതും പിന്നെയാരി
ലാ ഹേത്വാത്മാവിനെത്തൊഴാം.

നിഷണ്ണനാരോ രാവിങ്കൽ
പകൽ നിഷ്ഠിതനേവനോ
ഇഷ്ടാനിഷ്ടപരിദ്രഷ്ടാ-
വാ ദ്രഷ്ടാത്മാവിനെത്തൊഴാം.

അകുണ്ഠൻ സർവ്വകാര്യത്തിൽ
ധർമ്മകാര്യത്തിനുദ്യുതൻ
വൈകുണ്ഠ രൂപനായീടു-
മാക്കാര്യാത്മാവിനെത്തൊഴാം.

മുവ്വേഴുവട്ടം ധർമ്മത്തെ-
ത്തെറ്റിക്കും ക്ഷത്രമേവനോ
ക്രോധിച്ചു കൊന്നു പോരിങ്ക-
ലാ ക്രൗര്യാത്മാവിനെത്തൊഴാം.

ആത്മാവിനേയിങ്ങങ്ങാക്കി
മെയ്യെഴും വായുവായഹോ
ഭൂതചേഷ്ടകൾ ചേർത്തീടും
ആ വായ്വാത്മാവിനെത്തൊഴാം.

മാസർത്ത്വയനവർഷങ്ങൾ
യുഗംതോറും നടത്തിടും
സൃഷ്ടിപ്രളയകർത്താവാം
കാലാത്മാവിനെ ഞാൻ തൊഴാം.

മുഖം ബ്രഹ്മം ഭുജം ക്ഷത്രം
വൈശ്യരൂരൂദരം പരം
ശൂദ്രൻ കാൽ സംശ്രയിച്ചോരാ
വർണ്ണാത്മാവിനെ ഞാൻ തൊഴാം.

ശീർഷം ദ്യോ, വഗ്നിതാൻ വക്ത്രം
ആകാശം നാഭി ഭൂമി കാൽ
സൂര്യൻ ദൃക്കാ ദിക്കു കാതാം
ലോകാത്മാവിനെ ഞാൻ തൊഴാം.

കാലം യജ്ഞമിവയ്ക്കെല്ലാം
പരനായി പരാൽപ്പരൻ
അനാദിവിശ്വത്തിന്നാദി-
യാം വിശ്വാത്മാവിനെത്തൊഴാം.

വിഷയസ്ഥിതരായോർക്കു
വൈശേഷികഗുണങ്ങളാൽ
ആരോ വിഷയഗോപ്താവായ്
ആ ഗോപാത്മാവിനെത്തൊഴാം.

ഭക്ഷ്യപേയേന്ധനമയൻ
രസപ്രാണപ്രവർദ്ധനൻ
ഭൂതങ്ങളെദ്ധരിച്ചീടും
ആ പ്രാണാത്മാവിനെത്തൊഴാം.

പ്രാണങ്ങളെദ്ധരിച്ചീടാൻ
നാലന്നത്തെദ്ധരിക്കുവോൻ
ഉള്ളിലഗ്നി പചിപ്പിക്കു-
മാപ്പാകാത്മാവിനെത്തൊഴാം.

മഞ്ഞക്കണ്ണു ജടാഢ്യാസ്യം
നഖദംഷ്ടോൽക്കടായുധം
ദൈത്യേന്ദ്രദ്ധ്വ സനം രൂപം
ആ ദൃപ്താത്മാവിനെത്തൊഴാം.

ദേവഗന്ധർവ്വദൈത്യന്മാർ
ദാനവന്മാരുമാരെയോ
തത്ത്വമാംമട്ടറിഞ്ഞിട്ടി-
ല്ലാ സൂക്ഷ്മാത്മാവിനെത്തൊഴാം.

പാതാളത്തിലെഴും ധീമാ-
നനന്താകൃതിയാം വിഭു
ജഗത്തേന്തുവതാർ ശക്തൻ!
ആ വീര്യാത്മാവിനെത്തൊഴാം.

പ്രേമപാശക്കെട്ടുകൊണ്ടു
ഭൂതങ്ങളെ മയക്കുവോൻ
സൃഷ്ടിസ്ഥിതിക്കുവേണ്ടീട്ടാർ
ആ മഹാത്മാവിനെത്തൊഴാം.

ആത്മജ്ഞാനമതിജ്ഞാന-
മഞ്ചിൽനില്പതറിഞ്ഞുതാൻ
കാണ്മൂ ജ്ഞാനത്തിലാരേയാ
ജ്ഞാനമാത്മാവിനെത്തൊഴാം.

അപ്രമേയസ്വരൂപംപൂ-
ണ്ടെങ്ങുമേ ബുദ്ധിദൃഷ്ടിയായ്
അനന്തനതിരില്ലാത്തോ-
നാദ്ദിവ്യാത്മാവിനെത്തൊഴാം.

ജടാദണ്ഡാഢ്യനായ് ആരോ
ലംബോദരശരീരനായ്
കമണ്ഡലു നിഷംഗം * പൂ-
ണ്ടാ ബ്രഹ്മാത്മാവിനെത്തൊഴാം.

തലയിൽ ചന്ദ്രനെച്ചാർത്തി
സർപ്പപ്പൂണൂൽ ധരിച്ചവൻ
പിനാകശൂലധരനാം
ഉഗ്രാത്മാവിനെ ഞാൻ തൊഴാം.

സർവ്വഭൂതാത്മഭൂവായി
ഭൂതസൃഷ്ടിക്ഷയാത്മനായ്
ക്രോധം, ദ്രോഹം, മോഹമറ്റ
ശാന്താത്മാവിനെ ഞാൻ തൊഴാം.

സർവ്വം ആരിൽ, സർവ്വം ആരാൽ
സർവ്വം ആർ, ആരു സർവ്വഗൻ
നിത്യനേകൻ സർവ്വമയൻ
ആ സർവ്വാത്മാവിനെത്തൊഴാം.

വിശ്വാത്മൻ, വിശ്വകർമ്മൻ, ഞാൻ
തൊഴാം വിശ്വൈകസംഭവ!
വിമുക്തപഞ്ചഭൂതങ്ങൾ-
ക്കൊക്കെയും മേലെയാം വിഭോ!

ഒപ്പമീ മൂന്നു ലോകത്തിൽ
നില്ക്കും നിന്നെത്തൊഴുന്നു ഞാൻ
സർവ്വദിക്കിലെഴും നിന്നെ-
ത്തൊഴാം സർവ്വമയൻ നിധേ!

ഭഗവൻ കൈതൊഴാം വിഷ്ണോ!
ലോകത്തിൽപ്രഭവാവ്യയ!
കർത്താവു നീ ഹൃഷീകേശ!
സംഹർത്താവപരാജിത!

കാണ്മീല ഞാൻ ഭവത്ഭാവം
ത്രിമാർഗ്ഗങ്ങളിൽ മുറ്റുമേ
കാണുന്നു ഞാൻ തത്ത്വമായ് നിൻ
രൂപം ദേവ സനാതനം!

സ്വർഗ്ഗം നിൻ തലയാൽ വ്യാപ്തം
ഭൂമിയോ നിന്റെ കാലിനാൽ
ത്രിലോകം നിൻ വിക്രമത്താൽ
പുരുഷൻ നീ സനാതനൻ!

* *നിഷംഗം = ആവനാഴി*

ദിക്കു ബാഹുക്കൾ, കണ്ണർക്കൻ,
വീര്യം വീര്യത്തിൽ നില്ക്കയാം
തേജസ്സേറും വായുവിന്റെ
മാർഗ്ഗമേഴടവോൻ ഭവാൻ.

കായാമ്പൂവർണ്ണനെ, മഞ്ഞ-
പ്പട്ടാർന്നച്യുതനെപ്പരം!
ഗോവിന്ദനെ നമിക്കുന്നി-
താരവർക്കണയാ ഭയം!

ദശാശ്വമേധാവഭൃതോപമം താൻ
കൃഷ്ണന്നു ചെയ്തീടുമൊരേ പ്രണാമം
ജനിച്ചിടാം പിന്നെ ദശാശ്വമേധി,
കൃഷ്ണന്നു വന്ദിപ്പവനില്ല ജന്മം!

പ്രഭാതസന്ധ്യാസമയങ്ങളിൽത്താൻ
കൃഷ്ണവ്രതന്മാർ ഭജനത്തിനാലേ
മന്ത്രാഹുതാജ്യം ശിഖിയിൽക്കണക്കേ
കൃഷ്ണാംഗരായ് കൃഷ്ണനിലെത്തുമല്ലോ.

കൈതൊഴാം നരകത്തിന്റെ
ഭയം തീർക്കും ഭവാനു ഞാൻ
സംസാരസാഗരത്തിന്റെ
ചുഴിയിൽത്തോണിയാണു നീ.

തൊഴാം ബ്രഹ്മണ്യദേവന്നു
ഗോബ്രാഹ്മണഹിതന്നു ഞാൻ
ജഗത്തിന്നു ഹിതംചെയ്യും
ഗോവിന്ദന്നു തൊഴുന്നു ഞാൻ.

പ്രാണക്കാട്ടിന്നു പാഥേയം!
ഭവം ധ്വംസിക്കുമൗഷധം!
ശോകദുഃഖാൽക്കരേറ്റീടും
ഹരിയെന്നക്ഷരദ്വയം!

സത്യം വിഷ്ണുമയം! വിഷ്ണു-
മയമീ ലോകമാകിലോ
സർവ്വം വിഷ്ണുമയംതന്നെ-
യെന്നാൽപ്പാപം ശമിച്ചിടും!

ഭജിക്കും തവ ഭക്തന്നു
സൽഗ്ഗതിക്കായ് ശ്രമിക്കവേ
എന്തു ശ്രേയസ്സു പത്മാക്ഷ!
നിനച്ചാലും സുരോത്തമ!

വിദ്യാതപോയോനിയായോ-
രയോനി ഹരി സംസ്കൃതൻ
വ്യംഗ്യജ്ഞാർച്ചിത! നീയെന്നിൽ
പ്രസാദിക്കൂ ജനാർദ്ദന!

നാരായണൻ പരം ബ്രഹ്മം
നാരായണപരം തപം
നാരായണൻ പരൻ ദേവൻ
നാരായണനിതേതുമേ!

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സ്തുതിച്ച് ഭീഷ്മൻ കൃഷ്ണനിൽ കരൾവെച്ചു. കൃഷ്ണനെ നമസ്കരിച്ചു. മാധവൻ യോഗത്താൽ ഭീഷ്മന്റെ ഭക്തി കണ്ടിട്ട് മൂന്നു ലോകവും കാണുന്നതിന്നുള്ള ദിവ്യമായ ബോധം അവന്നു നല്കി.

ആ പ്രാർത്ഥനാശബ്ദം നിന്നപ്പോൾ ബ്രഹ്മവാദികൾ മഹാത്മാവായ ഭീഷ്മനെ തൊണ്ടയിടറുന്ന വാക്കുകൾകൊണ്ട് പുകഴ്ത്തി. ആ ദ്വിജശ്രേഷ്ഠന്മാർ പുരുഷോത്തമനായ കൃഷ്ണനെ പുകഴ്ത്തി. ഭീഷ്മനേയും മെല്ലെ അവർ പ്രശംസിച്ചു. ഭീഷ്മന്റെ ഭക്തിയോഗത്തെ അറിഞ്ഞ് കൃഷ്ണൻ വാഹനത്തിൽ കയറി. കൃഷ്ണനും സാത്യകിയുംകൂടി ഒറ്റത്തേരിൽ പോയി. മറ്റൊരു തേരിൽ യുധിഷ്ഠിരനും അർജ്ജുനനുംകൂടിയും വേറെ ഒന്നിൽ ഭീമനും മാദ്രീസുതന്മാരും കയറി. കൃപനും യുയുത്സുവും സഞ്ജയനും നഗരാകാരമായ തേരിൽക്കയറി പുറപ്പെട്ടു. നേമീഘോഷംകൊണ്ട് ഭൂമി കുലുങ്ങി.

പോകുന്നവഴിക്ക് മഹാവിഷ്ണുസ്തവത്തോടുകൂടി ബ്രാഹ്മണർ പറയുന്ന മൊഴികൾ കേട്ടു. തന്നെ കൈകൂപ്പുന്ന മഹാജനങ്ങളെ ഹരി ആദരിച്ചു യാത്ര തുടർന്നു."

**48. രാമോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെതന്നെ കൃഷ്ണനും, യുധിഷ്ഠിരനും, കൃപർ മുതലായവരും, ഭീമനും, അർജ്ജുനനും, നകുലസഹദേവന്മാരും പതാകധ്വജങ്ങളോടുകൂടിയ നഗരാഭമായ രഥങ്ങളിൽ കയറി കുരുക്ഷേത്രത്തിൽ ചെന്നു. കേശങ്ങളും അസ്ഥികളും മജ്ജകളും ചിന്നിച്ചിതറിക്കിടക്കുന്ന കുരുക്ഷേത്രം ദർശിച്ചു. ക്ഷത്രിയന്മാർ ദേഹത്യാഗം ചെയ്ത ആ സ്ഥലത്ത് ഗജങ്ങളുടേയും അശ്വങ്ങളുടേയും അസ്ഥികൂടങ്ങൾ കുന്നുകുന്നായി കിടന്നിരുന്നു. നരന്മാരുടെ തലയോടുകൾ ശംഖുപോലെ എങ്ങും കിടന്നിരുന്നു. വർമ്മശസ്ത്രസമാകുലമായ ചിതകൾ അവിടെ അപ്പോഴും തിളങ്ങുന്നുണ്ടായിരുന്നു. കാലൻ ഭക്ഷിച്ചുവിട്ട പാനശാലകണക്കേ ആ പ്രദേശം ഭീകരമായിരുന്നു. ഭൂതസംഘങ്ങളുടേയും രാക്ഷസഗണങ്ങളുടേയും നൃത്തരംഗമായിരുന്നു കുരുക്ഷേത്രം.

ആ മഹാരഥന്മാർ കുരുക്ഷേത്രം സന്ദർശിച്ച് യാത്ര തുടർന്നു. പോകുന്ന സമയത്ത് കൃഷ്ണൻ യുധിഷ്ഠിരനോട് ജാമദഗ്ന്യന്റെ വിക്രമം പറഞ്ഞുകേൾപ്പിച്ചു: 'ഹേ യുധിഷ്ഠിരാ, അങ്ങ് ദൂരത്തേക്കു നോക്കൂ. ആ കാണുന്ന അഞ്ചു ഹ്രദങ്ങൾ രാമഹ്രദങ്ങളാണ്. ആ ഹ്രദങ്ങളിലാണ് ജാമദഗ്ന്യൻ രക്തം കൊണ്ടു പിതൃക്കളെ തർപ്പിച്ചത്. ഇരുപത്തൊന്നുവട്ടം ക്ഷത്രിയന്മാരെ മുഴുവൻ സംഹരിച്ച് ഊഴിയെ അക്ഷത്രമാക്കിത്തീർത്തു. ഇവിടെവച്ച് രാമൻ കർമ്മത്തിൽനിന്നു വിരമിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "രാമൻ ഇരുപത്തൊന്നുവട്ടം നിക്ഷത്രമാക്കി പാരിടമെന്നു പറഞ്ഞുവല്ലോ. അതിൽ എനിക്കു സംശയമുണ്ട്. രാമൻ ക്ഷത്രിയബീജത്തെ ചുട്ടെരിച്ചെങ്കിൽ പിന്നെ എങ്ങനെ ക്ഷത്രിയോൽപത്തിയുണ്ടായി? മഹത്തായ രഥയൂഥത്താൽ ക്ഷത്രിയകോടിയെ ഒടുക്കിയെങ്കിൽ പിന്നെ എങ്ങനെ വീണ്ടും ക്ഷത്രിയരാൽ മന്നിടം വിളങ്ങി?

എന്തിനാണ് ഭഗവാൻ രാമൻ കുരുക്ഷേത്രത്തിൽ ഇങ്ങനെ ക്ഷത്രിയവിനാശം വരുത്തിയത്? എന്റെ ഈ സംശയം ഭവാൻ തീർത്തു തന്നാലും."

വൈശമ്പായനൻ പറഞ്ഞു: "ഈ വാക്കുകേട്ട് വാസുദേവൻ എല്ലാ വൃത്താന്തവും ശരിക്ക് യുധിഷ്ഠിരനോട് പറഞ്ഞു."

**49. രാമോപാഖ്യാനം** – വാസുദേവൻ പറഞ്ഞു: "ഹേ കുന്തീപുത്രാ! രാമപ്രഭാവം ഞാൻ കേട്ടവിധം നിന്നോടു പറയാം. ഋഷീന്ദ്രർ പറഞ്ഞ് അവന്റെ ജന്മവും വിക്രമവും ഞാൻ കേട്ടിട്ടുണ്ട്. കോടി ക്ഷത്രിയന്മാരെ രാമൻ കൊന്നുമുടിച്ചതും രാജവംശോത്ഭൂതന്മാർ വീണ്ടും ഹതരായതും എല്ലാം ഞാൻ ഗ്രഹിച്ചപോലെ ഭവാനോടു പറയാം.

ജഹ്നുപുത്രനായി അജനുണ്ടായി. അവന്റെ പുത്രനായി ബലാകാശ്വനുണ്ടായി. ധർമ്മജ്ഞനായ കുശികൻ അവന്റെ പുത്രനായി ജനിച്ചു. കുശികൻ ദേവേന്ദ്രതുല്യപ്രതാപിയായിരുന്നു. മഹത്തായ തപസ്സ് അവൻ അനുഷ്ഠിച്ചു. ലോകേശനും അജിതനുമായ ഒരു പുത്രനുണ്ടാകുവാനാണ് അവൻ തപസ്സുചെയ്തത്. ഉഗ്രമായി തപസ്സുചെയ്യുന്ന അവനെ ഇന്ദ്രൻ കണ്ട് അവനോടെ

തിരിടുവാൻ ശ്രമിച്ചു. അവന്റെ പുത്രനായിപ്പിറന്നവനാണ് ഗാഥി. ലോകേശ്വരേശ്വരനായിത്തീർന്നു ഗാഥി. അങ്ങനെ ഗാഥിയെന്ന കൗശികന്ന് സത്യവതിയെന്ന ഒരു പുത്രിയുണ്ടായി. അവളെ ഗാഥി ഭൃഗുജനായ ഋചീകന്നു നല്കി ഭാർഗ്ഗവൻ അവളുടെ ശുദ്ധി കണ്ട് പ്രസാദിച്ചു. അവൾക്കും ഗാഥിക്കും പുത്രരുണ്ടാകാൻ പായസം നല്കി. ഭൃഗുനന്ദനനായ ഋചീകൻ ഭാര്യയെ വിളിച്ചു പറഞ്ഞു:

'ഞാൻ ഈ തരുന്ന പായസം നീ ഭുജിക്കണം. ഇതു നിന്റെ അമ്മയും ഭുജിക്കണം. അവൾക്കുണ്ടാകുന്ന പുത്രൻ ദീപ്തിമാനായി ക്ഷത്രിയർഷഭനായിത്തീരും. ലോകത്തിൽ മറ്റു ക്ഷത്രിയന്മാർക്ക് അവനെ ജയിക്കുവാൻ സാധിക്കുകയില്ല. ഹേ കല്യാണീ, നിനക്കൊരു ശമാഢ്യനും ധൃതിമാനുമായ പുത്രനുണ്ടാകും. തപസ്വിയായ ദ്വിജശ്രേഷ്ഠനായിത്തീരും അവൻ,' എന്നു ഭാര്യയോടു പറഞ്ഞ് ഈ ഭൃഗുനന്ദനനായ ഋചീകൻ തപസ്സിൽ സജ്ജനായി കാട്ടിലേക്കു പോയി. അക്കാലത്ത് തീർത്ഥയാത്രചെയ്യുന്ന രാജാവ് ഗാഥി സഭാര്യനായി ഋചീകാശ്രമത്തിൽ ചെന്നു. പായസം രണ്ടും സത്യവതിയെടുത്ത് ഭർത്തൃവാക്യത്തെ ഹർഷത്തോടെ അവ്യഗ്രം അമ്മയെ ധരിപ്പിച്ചു. അമ്മ അതെടുത്ത്, അമ്മയ്ക്കുവെച്ച പായസം മകൾക്കു നല്കി. തെറ്റായി അറിയാതെ മകൾക്കു വെച്ചത് അമ്മയുമെടുത്ത് രണ്ടുപേരും അതു ഭക്ഷിച്ചു.

യഥാകാലം സത്യവതി ഗർഭിണിയായി ആ ഗർഭം ക്ഷത്രിയാന്തകരമായിരുന്നു. ഘോരദർശനവും ദീപ്തവുമായിരുന്നു ആ ഗർഭം. ഋചീകൻ അവളെക്കണ്ടു ഗർഭസ്ഥമായ ദ്വിജനേയും കണ്ടു. ദേവരൂപിണിയായ ഭാര്യയോട് ഭൃഗുപുംഗവൻ പറഞ്ഞു: 'ഭദ്രേ, നിന്റെ അമ്മ പായസം മാറ്റുകയാൽ നിന്നെ ചതിച്ചിരിക്കുന്നു. നിന്റെ പുത്രൻ അത്യമർഷിയും ക്രൂരകാരിയുമായിത്തീരും. നിന്റെ സഹജനായി പിറക്കുവാൻപോകുന്നവൻ ബ്രഹ്മരൂപനും തപോനിരതനുമായിത്തീരും. നിന്റെ പായസത്തിൽ ഞാൻ മഹാബ്രഹ്മം കയറ്റിയിരുന്നു. ക്ഷത്രവീര്യം ഞാൻ നിന്റെ അമ്മയ്ക്കും വെച്ചിരുന്നു. വിചാരിച്ചതിന്നു വിപരീതമായി സംഭവഗതി.'

ഭർത്താവിന്റെ വാക്കുകേട്ട് സത്യവതി വിറച്ചുപോയി. അവന്റെ കാല്ക്കൽ വീണപേക്ഷിച്ചു: 'ഭഗവാനേ, ഭവാൻ ഇപ്രകാരം പറയരുതേ! ബ്രാഹ്മണനിന്ദകനായ പുത്രനുണ്ടാകരുതേ!"

ഋചീകൻ പറഞ്ഞു: "ഭദ്രേ! ഞാൻ നിന്നിൽ അതു സങ്കല്പിച്ചതല്ല. ഉഗ്രകർമ്മാവ് ഉണ്ടാകുവാൻ ആഗ്രഹിച്ചതല്ല!."

സത്യവതി പറഞ്ഞു: "ഹേ മുനേ! ഭവാൻ ഇച്ഛിച്ചാൽ ലോകം തന്നെ സൃഷ്ടിക്കുവാൻ കഴിയുമല്ലോ. പിന്നെ ഒരു പുത്രന്റെ കഥ പറയുവാനുണ്ടോ? പ്രഭോ, ഋജുവും ശാന്തനുമായ പുത്രനെ എനിക്കു നല്കേണമേ!"

ഋചീകൻ പറഞ്ഞു: 'ഭദ്രേ! ഞാൻ നേരമ്പോക്കായിട്ടു പോലും ഭോഷ്ക്കു പറയാറില്ല. പിന്നെ അഗ്നിയിൽ പായസം മന്ത്രിച്ചു സാധിക്കുന്നതിൽ പറയുവാനുണ്ടോ? ഇതു ഞാൻ മുമ്പെതന്നെ തപസ്സാൽ കണ്ടിരിക്കുന്നു. നിന്റെ അച്ഛന്റെ കുലമൊക്കെ ബ്രഹ്മഭൂതമായിത്തീരും."

സത്യവതി പറഞ്ഞു: "പൗത്രൻ അപ്രകാരമാകുമെങ്കിലാകട്ടെ! എനിക്കും അങ്ങയ്ക്കുംവേണ്ടി ശമാത്മാവായ പുത്രനെ നല്കേണമേ!"

ഋചീകൻ പറഞ്ഞു: "എന്റെ പുത്രനിലും പൗത്രനിലും എനിക്കു ഭേദബുദ്ധിയില്ല. ഭദ്രേ! നീ പറഞ്ഞവിധംതന്നെ ഭവിക്കട്ടെ."

വാസുദേവൻ പറഞ്ഞു: "പിന്നെ സത്യവതി ഭൃഗുമുഖ്യനെ പ്രസവിച്ചു. അദ്ദേഹം ശാന്തയതനും തപോനിഷ്ഠനുമായ ജമദഗ്ന്യനാണ്. കുശികാത്മജനായ ഗാഥിക്ക് വിശ്വാമിത്രനെന്ന പുത്രനും ജനിച്ചു. അവൻ സർവ്വബ്രഹ്മഗുണംചേരുന്ന ബ്രാഹ്മണ്യം സമ്പാദിച്ചു. ഋചീകൻ ജമദഗ്നിമഹർഷിയേയും ജനിപ്പിച്ചു. ജമദഗ്നിക്ക് രാമനുണ്ടായി. അവൻ ഭയങ്കരനായി വളർന്നു. അവൻ സർവ്വവിദ്യാന്വിതനും ശ്രേഷ്ഠനും ധനുർവ്വേദാന്തവേദിയുമായിത്തീർന്നു. കത്തുന്ന അഗ്നിപോലെ ജ്വലിക്കുന്ന ക്ഷത്രസംഹാരിയായ രാമൻ ഗന്ധമാദനപർവ്വതത്തിൽ മഹാദേവനെ സന്തുഷ്ടനാക്കി. അങ്ങനെ അസ്ത്രങ്ങൾ, തേജസ്സേറുന്ന വെണ്മഴു എന്നിവയെല്ലാം ശിവനിൽനിന്ന് അവൻ വാങ്ങി. ജ്വലിക്കുന്ന അഗ്നിപോലെ മൂർച്ചയുള്ള വെണ്മഴുകൊണ്ട് അവൻ മൂന്നു ലോകത്തിലും എതിരില്ലാത്തവനായിത്തീർന്നു.

ഇക്കാലത്ത് ഹേഹയാധിപനായ കൃതവീര്യന്റെ മകനായ അർജ്ജുനൻ, മഹാബലവാനും തേജസ്വിയുമായ ക്ഷത്രിയൻ, ദത്താത്രേയന്റെ പ്രസാദംകൊണ്ട്, ആയിരം കൈകൾ നേടി. അവൻ സപ്തദ്വീപാദ്രികളടക്കമുള്ള ഭൂമി മുഴുവൻ നേടി. അശ്വമേധംകഴിച്ച് അവയൊക്കെ ബ്രാഹ്മണർക്കു നല്കി. തന്റെ കൈകൊണ്ട്, അസ്ത്രബലംകൊണ്ട് ലോകം ജയിച്ചതിന്നു ശേഷം അഗ്നി യാചിക്കുകയാൽ അഗ്നിക്ക് ആവശ്യമുള്ള ഭിക്ഷ നല്കി. ഗ്രാമങ്ങളും, പുരങ്ങളും, രാഷ്ട്രങ്ങളും, ഘോഷങ്ങളുമൊക്കെ ആ വീര്യവാൻ തൃഷ്ണയോടെ യാചിച്ച അഗ്നിക്ക് ഭിക്ഷയായി നല്കുകയാൽ അഗ്നി ആ നരേന്ദ്രന്റെ വൈഭവത്താൽ മലകളും മാമരങ്ങളുമൊക്കെ ചുട്ടെരിക്കുവാൻ തുടങ്ങി.

മഹാത്മാവായ ആപവന്റെ ആശ്രമം അഗ്നി ചുട്ടു. ഹേഹയരാജാവിന്റെ സഹായമാകുന്ന കാറ്റിൽ ആശ്രമം ചാമ്പലായി. സംഭവം ഗ്രഹിച്ച് ആപവൻ കാർത്തവീര്യാർജ്ജുനനെ ശപിച്ചു: 'നീ എന്റെ വലിയ കാടിനെപ്പറ്റി ചിന്തിക്കാതെ ചുട്ടെരിക്കുക കൊണ്ട് എടോ അർജ്ജുനാ! നിന്റെ കൈകളെല്ലാം രാമൻ പോരിൽ അറുത്തു വീഴ്ത്തട്ടെ!'

അർജ്ജുനനാണെങ്കിൽ തേജസ്സേറുന്ന ശക്തനും, ശമാത്മകനും, ബ്രഹ്മണ്യനും, ശൂരനും, ദാതാവുമാണ്. അവൻ ആ മഹാത്മാവിന്റെ ശാപം അത്ര കണക്കാക്കിയില്ല. ശാപംമൂലം പിതൃവധത്തിന്നു കാരണക്കാരായിത്തീർന്നു അവന്റെ മക്കൾ. ശാപംമൂലം ആനൃശംസന്മാർ ഗർവ്വികളായി.

കാർത്തവീര്യന്റെ അറിവുകൂടാതെ അദ്ദേഹത്തിന്റെ മക്കൾ ജമദഗ്നിയുടെ പശുക്കുട്ടിയെ അപഹരിച്ചു. ഭരതർഷഭാ! അതുമൂലം വമ്പനായ ജാമദഗ്ന്യനുമായി കാർത്തവീര്യൻ യുദ്ധംചെയ്തു, രാമൻ കോപിച്ച് അർജ്ജുനന്റെ ആയിരം ബാഹുക്കൾ അറുത്തു. ഉഴലുന്ന പൈക്കിടാവിനെ ജാമദഗ്ന്യൻ സ്വന്തം ആശ്രമത്തിലേക്കു കൊണ്ടുപോന്നു. പ്രഭുവായ അർജ്ജുനന്റെ അന്തഃപുരത്തിൽനിന്ന് പശുക്കിടാവിനെ കൊണ്ടുപോയപ്പോൾ അർജ്ജുനൻ തന്റെ മക്കളോടൊത്ത് ബുദ്ധികെട്ടവനായി ഇരുന്നു. ഉടനെ എഴുന്നേറ്റ് അവർ ആശ്രമത്തിൽ ചെന്ന് കത്തിയമ്പുകൾകൊണ്ട് ജമദഗ്നിമഹർഷിയുടെ ശിരസ്സ് അറുത്തുവീഴ്ത്തി.

രാമൻ സ്ഥലത്തുണ്ടായിരുന്നില്ല. ചമതയും ദർഭയും കൊണ്ടുവരുവാൻ പോയിരിക്കയായിരുന്നു. അച്ഛനെ കൊന്നു എന്ന വർത്തമാനമറിഞ്ഞു കോപിച്ച് 'ഈ ഭൂമി ഞാൻ നിക്ഷത്രമാക്കും' എന്ന് രാമൻ സത്യംചെയ്തു. അവൻ ആയുധമേന്തി കാർത്തവീര്യാർജ്ജുനന്റെ പുത്രപൗത്രന്മാരെയൊക്കെ വിക്രമിച്ചു വധിച്ചു. അവൻ ഹേഹയന്മാരെ ആയിരക്കണക്കിന്നു സംഹരിച്ച് ഈ ഭൂമി ചോരച്ചേറായ മട്ടിലാക്കിത്തീർത്തു. അപ്രകാരം ഭൂമി നിക്ഷത്രമാക്കിത്തീർത്തു. പിന്നീട് കനിവുവരികയാൽ യുദ്ധം മതിയാക്കി കാടുകയറി.

പിന്നെ ആയിരം വർഷം കഴിഞ്ഞതിന്നുശേഷം വിശ്വാമിത്രപൗത്രനായ രൈഭ്യപുത്രൻ, പരാവസു, സദസ്സിൽവെച്ച് രാമനെ നിന്ദിച്ചു പറഞ്ഞു. പ്രകൃത്യാ കോപനനായ ഭൃഗു അവിടെവെച്ച് നിന്ദിക്കപ്പെട്ടു. 'യയാതി പതിച്ച കാലത്ത് യജ്ഞംചെയ്ത മഹാന്മാരായ പ്രതർദ്ദനൻ മുതലായവർ ക്ഷത്രിയരല്ലേ? അവരുടെ പാര

മ്പര്യം ഇന്നുമുണ്ടല്ലോ ഹേ രാമാ! നീ മിത്ഥ്യാപ്രതിജ്ഞനാണ്. നീ ക്ഷത്രിയവീരന്മാരെ ഭയപ്പെട്ട് മലകയറിയിരിക്കയാണ്. ഈ ഭൂമിയൊക്കെ ക്ഷത്രിയന്മാരാൽ നിറഞ്ഞത് നീ കണ്ടില്ലേ?'

പരാവസുവിന്റെ വാക്കു കേട്ട് ഭാർഗ്ഗവൻ ശസ്ത്രം കൈക്കൊണ്ടു. അന്നുവരെ അവൻ വിട്ടൊഴിച്ച പല ക്ഷത്രിയരും വളർന്ന് വീര്യം വച്ച് മന്നിന്റെ നായകന്മാരായിത്തീർന്നിരുന്നു. അവൻ ബാലന്മാരടക്കം അവരെ വീണ്ടും കൊന്നുകളഞ്ഞു. അപ്പോൾ ഗർഭസ്ഥരായിരുന്നവർമൂലം വീണ്ടും പാരിടം ക്ഷത്രിയന്മാരാൽ വ്യാപ്തമായി. ഉണ്ടാകുന്ന ക്ഷത്രിയരെയൊക്കെ അവൻ കൊന്നുമുടിച്ചു. അതിൽ ചില ക്ഷത്രിയനാരികൾ മക്കളെ രക്ഷിച്ചു.

ഇരുപത്തൊന്നുവട്ടം ക്ഷത്രിയരെ ആ പ്രഭു നശിപ്പിച്ച് പാരിടം നിക്ഷത്രമാക്കി. അതിന്നുശേഷം ആ പ്രഭു അശ്വമേധം കഴിച്ച് ഈ ഭൂമി കാശ്യപന്ന് ദക്ഷിണയായി നല്കി. ക്ഷത്രശേഷാർത്ഥത്തെ കശ്യപൻ സ്രുക്സ്രവം കൊണ്ട കൈയാൽ സ്വീകരിച്ച് എന്തോ മനസ്സിൽ കരുതി ഇങ്ങനെ പറഞ്ഞു: "ഹേ മഹാമുനേ! ഭവാൻ തെക്കേ കടൽക്കരയ്ക്കു പൊയ്ക്കൊള്ളുക! എന്റെ നാട്ടിൽ ഭവാൻ ഒരിടത്തും പാർക്കരുത്.'

അതിന്നുശേഷം സമുദ്രം ശൂർപ്പാരകമെന്ന മറ്റൊരു ദേശം തീർത്ത് രാമന്നു നല്കി. ആ ഭൂമി രാമൻ കാശ്യപന്നു നല്കി.

കാശ്യപൻ രാജ്യം വാങ്ങിയതിന്നുശേഷം ബ്രാഹ്മണർക്കു ദാനം ചെയ്തു കാടുകയറി. ശൂദ്രരും, വൈശ്യരും പിന്നെ സ്വൈരചാരികളായി ദ്വിജന്മാരുടെ ഭാര്യമാരിൽ ഏർപ്പെടുവാൻ തുടങ്ങി. രാജാവില്ലാത്ത ലോകത്തിൽ ശക്തന്മാർ അശക്തരെ പീഡിപ്പിച്ചു. വിപ്രരിൽ ആർക്കും പ്രഭുത്വമില്ലാതായി. പിന്നെ കാലം കൊണ്ട് ഭൂമി ദുഷ്ടപീഡകൾ ഏല്ക്കുകയാൽ, ആ മാറ്റംകൊണ്ട് പെട്ടെന്ന് പാതാളത്തിൽ ആണ്ടുപോയി. ധർമ്മങ്ങളെ രക്ഷിക്കേണ്ടവരായ ക്ഷത്രിയന്മാർ വിധിപോലെ സംരക്ഷിക്കാഞ്ഞതുമൂലം ഭൂമി താഴ്ന്നുപോകുന്നതുകണ്ട് മഹാശയനായ കശ്യപൻ വിഷമിച്ചു. അദ്ദേഹം തന്റെ തുടകൊണ്ട് ഭൂമിയെ താങ്ങി. ഊരുകൊണ്ട് അവൻ താങ്ങുകയാൽ അന്നുമുതൽ ഭൂമി 'ഉർവ്വി' എന്ന പേരിൽ അറിയപ്പെട്ടു. ഈ സന്ദർഭത്തിൽ ഭൂമി കാശ്യപനെ പ്രസാദിപ്പിച്ച് സംരക്ഷണത്തിന്നായി കാശ്യപനോട് ഭൂപാലനെ നല്കേണമെന്ന് അഭ്യർത്ഥിച്ചു."

പൃഥിവി പറഞ്ഞു: "ഹേ ബ്രഹ്മൻ! ഞാൻ സ്ത്രീകളിൽ ക്ഷത്രിയരെ കാത്തുരക്ഷിക്കുന്നുണ്ട്. അവർ ഹേഹയാന്വയരാണ്. എന്നെ അവർ കാക്കട്ടെ മഹർഷേ! കരടികൾ ഋക്ഷവാൻപർവ്വതപ്രദേശത്ത് പൗരവവംശത്തിൽപ്പെട്ട വിദൂരഥനെന്ന വസുപ്രഭുവിനെ പോറ്റുന്നുണ്ട്. യജ്വാവും, ഓജസ്വിയുമായ പരാശരമുനി സൗദാസന്റെ പുത്രനെ വളർത്തുന്നുണ്ട്. ശൂദ്രനെപ്പോലെയാണ് അവന്നുവേണ്ട കർമ്മങ്ങൾ ചെയ്തു ഗൂഢമായി തിരിച്ചറിയാത്തവിധം വളർത്തുന്നത്. സർവ്വകർമ്മാഢ്യനായ ആ മന്നവൻ എന്നെ കാക്കട്ടെ! തേജസ്വിയായ ശിബിയുടെ പുത്രൻ ഗോപതിയെന്നു പേരുള്ള രാജാവ്, പശുക്കളാൽ കാട്ടിൽ പരിപാലിക്കപ്പെട്ടവൻ എന്നെ കാക്കട്ടെ! പ്രതർദ്ദനന്റെ പുത്രൻ, വത്സൻ എന്നു പേരായ മഹാബലൻ, തൊഴുത്തിൽ വത്സരാൽ പാലിക്കപ്പെട്ട ആ രാജാവ്, എന്നെ കാക്കട്ടെ! ദധിവാഹനന്റെ പൗത്രൻ, രഥാത്മജനായ ദിവിയാണ്. ഗംഗാതീരത്തു വസിക്കുന്ന ഗൗതമനാണ് അവനെ പോറ്റി വളർത്തിയത്. മഹാതേജസ്വിയായ ബൃഹദ്രഥൻ, വളരെ ധനസമൃദ്ധിയുള്ള രാജാവ് ഗൃദ്ധ്രകൂടത്ത് ഉണ്ട്. യോഗ്യനായ അവനെ ഗോലാംഗുലങ്ങളാണ് പോറ്റിയത്. മരുത്തന്റെ കുലത്തിലെ ക്ഷത്രിയാത്മജന്മാരായ ചിലർ കടലിനാൽ സംരക്ഷിക്കപ്പെട്ടു ജീവിക്കുന്നു. അവർ ഇന്ദ്രതുല്യരാണത്രെ! ഈ ക്ഷത്രിയകുമാരന്മാർ എല്ലായിടത്തും പുകഴ്ന്നവരാണ്. ജ്യാകാരന്മാരും സ്വർണ്ണപ്പണിക്കാരുമാണെന്നേ കണ്ടാൽ തോന്നൂ. അത്തരത്തിലാണ് അവർ പ്രച്ഛന്നവേഷരായി ജീവിക്കുന്നത്. ഇവർ എന്നെ കാക്കുകയാണെങ്കിൽ ഞാൻ ഇളക്കംവിട്ടു നില്ക്കുന്നതാണ്. ഇവരുടെ പിതാക്കന്മാരും പ്രപിതാക്കന്മാരും ഞാൻകാരണം പോരിൽ അക്ലിഷ്ടകാരിയായ രാമനാൽ വധിക്കപ്പെട്ടു. അവർക്കുള്ള കടം ഞാൻ വീട്ടേണ്ടതല്ലേ മഹർഷേ? അതിക്രമിയായവൻ ഭരിക്കുന്നത് ഞാൻ ഇഷ്ടപ്പെടുന്നില്ല. നിലയ്ക്കു നില്ക്കുന്നവൻ ഭരിക്കണം. അതിന് ഭവാൻ ഏർപ്പാടുചെയ്യണം."

വാസുദേവൻ പറഞ്ഞു: "കാശ്യപൻ ഉടനെ ഭൂമി പറഞ്ഞു കൊടുത്ത ആ രാജാക്കന്മാരെയെല്ലാം വരുത്തി. ആ വീര്യവാന്മാരെ മന്നവരായി അഭിഷേചിച്ചു. അവരുടെ പുത്രപൗത്രന്മാരിൽ ഇപ്പോൾ വംശവും നിലനില്ക്കുന്നു. ഇപ്രകാരമാണ് നീ ചോദിച്ച പ്രാചീനമായ കഥ. ധർമ്മിഷ്ഠനായ ധർമ്മജനോട് ഇപ്രകാരം പറഞ്ഞിട്ട് യദുവീരൻ ദിക്കു പ്രശോഭിപ്പിക്കുന്ന ആദിത്യനെപ്പോലെ യാത്ര തുടർന്നു."

**50. ശ്രീകൃഷ്ണവാക്യം** – വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരൻ വളരെ ആശ്ചര്യത്തോടുകൂടി ജനാർദ്ദനനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അഹോ വാർഷ്ണേയാ! ശക്രനെപ്പോലെയുള്ള രാമന്റെ വിക്രമം അത്ഭുതംതന്നെ. അവൻ ചൊടിച്ച് ഭൂമിയൊക്കെയും നിക്ഷത്രമാക്കിത്തീർത്തുവല്ലോ! സമുദ്രം, ഗോക്കൾ, ഗോലാംഗുലം, ഋക്ഷം, വാനരജാതികൾ ഇവരൊക്കെ രാമനെ ഭയന്ന ക്ഷത്രവംശത്തെ കാത്തുവല്ലോ. അമ്പോ, മർത്ത്യലോകം ധന്യംതന്നെ! മാനവന്മാർ ഭാഗ്യവാന്മാർതന്നെ! ഇവിടെയാണല്ലോ ധർമ്മ്യമായ ആ കർമ്മം ദ്വിജർ ഇങ്ങനെ ചെയ്തതും."

ഇപ്രകാരം ഓരോ കഥ പറഞ്ഞ് അച്യുതനും യുധിഷ്ഠിരനും ഭീഷ്മൻ ശരശയ്യയിൽ വീണുകിടക്കുന്ന സ്ഥലത്തെത്തി.

ശരശയ്യയിൽ കിടക്കുന്ന ഭീഷ്മനെ അവർ കണ്ടു. രശ്മിജാലത്തോടുകൂടിയ അസ്തമയസൂര്യനെപ്പോലെ ആ മഹാത്മാവു ശോഭിച്ചിരുന്നു. വാനവന്മാർ ഇന്ദ്രനെ എന്നപോലെ അദ്ദേഹത്തിന്നു ചുറ്റും മുനിമാർ കൂടിയിരുന്നു. ദൂരെനിന്നു ഭീഷ്മനെക്കണ്ട് അവർ തേർവിട്ടിറങ്ങി. കൃഷ്ണനും ധർമ്മജനും മറ്റു പാണ്ഡവന്മാർ നാലുപേരും കൃപൻ മുതലായവരും തേരിൽനിന്നിറങ്ങി ഇളകുന്ന മനസ്സ് അടക്കി, ഇന്ദ്രിയഗ്രാമം ഒന്നാക്കി മുനീന്ദ്രരെ ഉപാസിച്ചു. കൃഷ്ണനും സാത്യകിയും വ്യാസനും ഭീഷ്മനെ ഉപാസിച്ചു. വൃദ്ധനായ ഭീഷ്മനെ കണ്ട് യദുകൗരവന്മാർ ചുറ്റുംഇരുന്നു.

കെടാൻപോകുന്ന അഗ്നിപോലെ അവർ ഗാംഗേയനെ കണ്ടു. അല്പം ദീനമനസ്സായി കേശവൻ ഭീഷ്മനോടു പറഞ്ഞു: "മുൻപ്രകാരം ജ്ഞാനമൊക്കെ തെളിഞ്ഞിട്ടില്ലെന്നുണ്ടോ? ഭവാന്റെ ബുദ്ധി ആകുലപ്പെട്ടിട്ടില്ലല്ലോ! അമ്പേറ്റ ദുഃഖത്താൽ ഭവാന്റെ ദേഹം നോവുന്നില്ലല്ലോ. മാനസദുഃഖത്തേക്കാൾ ശരീരപീഡ ശക്തിയേറിയതാണ്. ധർമ്മനിത്യമായ വരം അച്ഛൻ തന്നതുമൂലം ഭവാൻ സ്വച്ഛന്ദമൃത്യുവാണല്ലോ. എനിക്കു മാത്രമല്ല, എല്ലാവർക്കും ഏറ്റവും ചെറിയ മുള്ളുപോലും വേദനയുണ്ടാക്കും. അപ്പോൾ ശരനിര തറച്ച് അതിൽ കിടക്കുന്ന ഭവാന്റെ വേദന പറയുവാനുണ്ടോ! അല്ലെങ്കിൽ അതൊക്കെ എന്തിന്നു പറയുന്നു? അങ്ങയോട് പ്രാണികളുടെ ഉത്ഭവക്ഷയത്തെപ്പറ്റി ഉപദേശിക്കേണ്ട കാര്യമില്ല! ദേവന്മാർക്കുപോലും ഉപദേശിക്കുവാൻ ശക്തനാണല്ലോ ഭവാൻ. കഴിഞ്ഞതും ഉള്ളതും വരാനുള്ളതും ഭവാനറിയാം. ഹേ ഭീഷ്മാ! എല്ലാം ജ്ഞാനവൃദ്ധനായ നിന്നിൽ ഉറച്ചതാണ്. സംഹാരവും ജീവികളുടെ ധർമ്മത്തിന്റെ ഫലവും ലാഭവും മഹാപ്രാജ്ഞാ! ഭവാൻ അറിയുന്നു. നീ ധർമ്മമയനായ വിധിയാണല്ലോ. പൂർണ്ണാംഗനായി, രോഗംകൂടാതെ, പുഷ്ടമായ രാജ്യത്തിൽവാണ് സ്ത്രീകളാൽ ചുറ്റപ്പെട്ട് ഭവാൻ ഊർദ്ധ്വരേതസ്സായി കാണപ്പെട്ടു. സത്യധർമ്മിഷ്ഠൻ, ഉഗ്രവീര്യൻ, ശൂരൻ, ധർമ്മൈകതൽപരൻ ഈ ഗുണങ്ങളിണങ്ങി ശന്തനുപുത്രനായ ഭീഷ്മനല്ലാതെ മറ്റാരുണ്ട്! തപസ്സാൽ മൃത്യുവിനെ നിർത്തി ശര

ശയ്യയിൽ വീണ് നിസർഗ്ഗശക്തിയുള്ളവനായി മറ്റാരേയും കേട്ടിട്ടില്ല.

യജ്ഞാധികരണം, ദാനം, തപം, സത്യം ഇവയിലും വേദത്തിലും ധനുർവ്വേദത്തിലും നീതിക്ഷയത്തിലും ആനൃശംസ്യമെഴുന്ന ദാന്തനും ശുചിയും സർവ്വഹിതോദ്യുതനും മഹാരഥനുമായി നിന്നോടു കിടയായി ആരുണ്ട്? ഭവാൻ ദേവഗന്ധർവ്വരാക്ഷസയക്ഷന്മാരെ ഒറ്റത്തേരാൽ ജയിക്കുവാനും പോന്നവനാണ്; അതിൽ ഒട്ടും സംശയമില്ല. ആ നീ, ഹേ ഭീഷ്മാ, മഹാബാഹോ! ഭവാൻ വസുക്കളിൽ വാസവനാണ്. ഗുണമേറിയവരിൽ ഒമ്പതാമനാണെന്നു മനീഷികൾ പറയുന്നു.

ഹേ പുരുഷോത്തമാ! നീ ആരാണെന്നു ഞാനറിയുന്നുണ്ട്. വാനോരിലും നീ പ്രസിദ്ധനാണ്. ശക്തിയിൽ പുരുഷോത്തമനാണ്. മനുഷ്യരിൽ മനുഷ്യേന്ദ്രനാണ്. ഇങ്ങനെ ഒരാളെ കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല. ഭവാന്റെ ഗുണമൊക്കെച്ചേർന്ന് ഒരാളും ലോകത്തിലുണ്ടായിട്ടില്ല.

എല്ലാ ഗുണങ്ങളുംചേർന്ന ഭവാൻ ദേവന്മാരേക്കാൾ മേലെയാണ്. തപസ്സിനാൽ ഭവാന് ചരാചരപ്രപഞ്ചംപോലും സൃഷ്ടിക്കുവാനുള്ള കെല്പുണ്ട്. പിന്നെ ശ്ലാഘ്യഗുണങ്ങൾകൊണ്ടു നേടിയ ശ്ലാഘ്യലോകത്തെക്കുറിച്ച് എന്തു പറയണം!

എന്നാൽ ജ്ഞാതിക്ഷയംമൂലം സന്തപിക്കുന്ന ഇവന്റെ, പാണ്ഡവജ്യേഷ്ഠനായ ധർമ്മപുത്രന്റെ ശോകം ഭവാൻ കെടുത്തുക! നാലു വർണ്ണങ്ങൾക്കും പറഞ്ഞിട്ടുള്ള ധർമ്മങ്ങൾ, നാല് ആശ്രമങ്ങൾ ഇവയൊക്കെ പറഞ്ഞുകൊടുക്കുക. ചതുർഹോത്രം, ചതുർവിദ്യ, പ്രോക്തങ്ങൾ, യോഗം, സാംഖ്യം ഇവയുടെ നിത്യധർമ്മങ്ങൾ, നാലുജാതിക്കുള്ള ധർമ്മങ്ങൾ ഗംഗാപുത്രനോട്, ഹേ യുധിഷ്ഠിരാ, നീ സവിസ്തരം മനസ്സിലാക്കൂ! പ്രതിലോമജരായ വർണ്ണങ്ങൾക്കുള്ള ധർമ്മദേശജാതി ഗുണങ്ങൾക്കുള്ള ധർമ്മജാതിഗുണങ്ങൾക്കുള്ള ധർമ്മലക്ഷണം, വേദോക്തമായത്, ശിഷ്ടർ പറയുന്നത് ഇവയൊക്കെ അങ്ങ് അറിയുന്നതാണല്ലോ. ഇതിഹാസപുരാണങ്ങൾ എല്ലാം ഭവാനറിയാം. ധർമ്മശാസ്ത്രം സകലതും നിന്റെ ഉള്ളിൽ നില്ക്കുന്നതാണല്ലോ! ഈ ലോകത്തിൽ സംശയമുണ്ടാക്കുന്ന കാര്യത്തിന്നൊക്കെ നിന്റെമട്ടിൽ സംശയം തീർക്കുന്നവൻ വേറെ ആരുമേയില്ല. ഹേ പുരുഷർഷഭാ! ഭവാൻ ഈ പാണ്ഡവേന്ദ്രന്റെ മനസ്സിലുള്ള ശോകം ബുദ്ധിയാൽ നീക്കിയാലും! നിന്റെ മട്ടിൽ ഉത്തമമായ ഭക്തിയിൽ മുഴുകിയ ഹൃദയമുള്ളവർ, ഹൃദയം കലങ്ങി വ്യഥിതന്മാരായി വാഴുന്നവർക്ക് ജ്ഞാനോപദേശത്താൽ ശാന്തി നല്കുന്നതാണല്ലോ."

**51. കൃഷ്ണവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ധീമാനായ ഭീഷ്മൻ കൃഷ്ണൻ പറഞ്ഞ മൊഴി കേട്ട്, മുഖം അല്പമൊന്നു പൊക്കി തൊഴുതുകൊണ്ടു പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു:

സൃഷ്ടിക്ഷയങ്ങൾ ചെയ്തീടും
ഭഗവാനേ, തൊഴുന്നു ഞാൻ
കർത്താവു നീ ഹൃഷീകേശാ!
സംഹർത്താവപരാജിത!
വിശ്വാത്മൻ വിശ്വകർമ്മാവേ
വിശ്വസംഭവ! ഞാൻ തൊഴാം
മുക്തിസ്ഥ, ഭൂതമഞ്ചിന്നും
അപ്പുറം നിന്നിടും പ്രഭോ!
നമിപ്പൂ മൂന്നുലകിലും
നമിപ്പൂ മേലെ മൂന്നിലും
യോഗീശ്വര തൊഴാം നിന്നെ
ഭവാൻ സർവ്വപരായണൻ!
പുരുഷോത്തമ, നീയെന്നെ-
പ്പറ്റിച്ചൊല്ലിയ വേളയിൽ
ത്രിമാർഗ്ഗങ്ങളിലെല്ലാം നിൻ
ദിവ്യഭാവങ്ങൾ കാണ്മൂ ഞാൻ.
സനാതനം ഭവത് രൂപം
നിത്യം ഗോവിന്ദ കാണ്മു ഞാൻ
തേജസ്വിയാം വായുവിന്റെ
സപ്തമാർഗ്ഗമടഞ്ഞു ഞാൻ.
വ്യാപ്തം നിൻ മൗലിയാൽ സ്വർഗ്ഗം
വ്യാപ്തം പാദങ്ങളാൽ ധരാ
ബാഹുക്കൾ ദിക്കു, കണ്ണർക്കൻ
വീര്യം വീര്യത്തിൽ നില്പതാം.
കായാമ്പൂനിറമായ് മഞ്ഞ-
പ്പട്ടുചാർത്തീടുമച്യുത!
മിന്നൽച്ചാർത്താർന്ന കാർപോലെ
നിന്നെച്ചിന്തിടുന്നു ഞാൻ.
സൽഗ്ഗതിക്കായ് ശ്രമിക്കുന്നേൻ
ഭക്തൻ നിന്നെ ശ്രയിച്ചു ഞാൻ
ശ്രേയസ്സെന്തതു ചെയ്താലും
പത്മനേത്ര! സുരോത്തമ!

വാസുദേവൻ പറഞ്ഞു: "ഹേ മഹാശയാ! എന്നിൽ ഭക്തിയുണ്ടാവുകകാരണം ഹേ രാജാവേ, ഞാൻ ഭവാന് ദിവ്യരൂപം കാണിച്ചതാണ്. അഭക്തനും, സത്യമില്ലാത്ത ഭക്തനും, അശാന്തനുമായവന്ന് ഞാൻ എന്റെ ദിവ്യരൂപം കാണിച്ചിട്ടില്ല. ഭവാൻ ഭക്തൻ മാത്രമല്ല, നിത്യമായ ആർജ്ജവം ചേർന്നവനുമാണ്. ദമം, ദാനം, തപം, സത്യം ഇവയുള്ളവനും ഏറ്റവും ശുചിയുമാണ്. സ്വന്തം തപസ്സുകൊണ്ടുതന്നെ കാണുവാൻ അർഹനുമാണ്. പോയാൽ ഒരിക്കലും തിരിച്ചുവരാത്ത ദിവ്യമായ മാർഗ്ഗം ഉടനെ നിനക്കു ലഭിക്കും.

അമ്പത്താറുദിവസംകൂടിയുണ്ട് ഭവാനു ജീവിതകാലം! നൂറു നാളിനേക്കാൾ വിലമതിക്കുന്നതാണ് ആ ആറു ദിവസങ്ങൾ. അതിന്നു ശേഷം പുണ്യഫലോദയത്തോടുകൂടിയ ഈ ഉടൽ വിടും. വാനവരും വസുക്കളുമെല്ലാം വിമാനത്തിൽ കത്തുന്ന അഗ്നിക്കു തുല്യരായി ശോഭിക്കുന്നു. സൂര്യന്റെ ഉപരിമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന നിന്നെ കാണുവാൻ അവർ മറഞ്ഞുനില്ക്കുകയാണ്.

ലോകത്തെ കാലന്റെ വശത്തിലാക്കുന്ന അർക്കൻ ഉത്തരായണത്തിലേക്കു തിരിയുമ്പോൾ ഹേ വിഭ്വൻ! ഭവാൻ ഗമിച്ചാൽ ഇങ്ങിനി തിരിയേവരാത്ത ലോകങ്ങളിൽ ഭവാൻ എത്തുന്നതാണ്.

ഹേ ഭീഷ്മാ, ഭവാൻ പരലോകം ഗമിച്ചാൽ സകല ജ്ഞാനവും നശിച്ചുപോകും. അതുകൊണ്ടാണ് നിന്റെമുമ്പിൽ എല്ലാവരും ധർമ്മവിവേചനത്തിന്നായി എത്തിയത്. ജ്ഞാതിക്ഷയംമൂലം അഴലിൽ ആണ്ടുപോയവനും ബോധം നശിച്ചുപോയവനും സത്യസ്ഥനുമായ യുധിഷ്ഠിരന്ന് ധർമ്മാർത്ഥനിഷ്ഠാന്വിതമായ വാക്കുകൾ പറഞ്ഞുകൊടുത്ത് അവന്റെ അല്ലൽ ശമിപ്പിച്ചാലും!"

**52.യുധിഷ്ഠിരാദ്യാഗമനം** – വൈശമ്പായനൻ പറഞ്ഞു: "ധർമ്മാർത്ഥങ്ങൾ ചേർന്നു ഹിതമായ കൃഷ്ണന്റെ വാക്കുകേട്ട് ശാന്തനവനായ ഭീഷ്മൻ കൈകൾ കൂപ്പി ഉത്തരം പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "ഹേ ലോകനാഥാ, മഹാബാഹോ! ശിവാ! നാരായണാ! അച്യുതാ! ഭവാന്റെ വാക്കുകേട്ടു ഞാൻ ഹർഷംകൊണ്ടു പുളകിതനാകുന്നു! എന്നുതന്നെയല്ല, ഭവാന്റെ വാക്യമാണല്ലോ ഞാൻ ഭവാന്റെ സന്നിധിയിൽവെച്ചു പറയുന്നുത്. ഭവാന്റെ വാക്കിലാണല്ലൊ വാക്കുള്ളതൊക്കെ ഒത്തിരിക്കുന്നതും. എന്നുതന്നെയല്ല, ഈ പ്രപഞ്ചത്തിൽ ഏവനും ചെയ്യേണ്ടുന്ന ക്രിയകളെല്ലാം ചെയ്യുന്നതും ലോകത്തിൽ ബുദ്ധിമാനായ ഭവാനിൽനിന്ന് ഉളവായതാണല്ലോ. ദേവരാജന്റെ അരികിൽ, ദേവലോകത്തിലെ ആചാര്യൻ ധർമ്മാർത്ഥകാമമോക്ഷങ്ങൾക്കുള്ള അർത്ഥം ദേവകൾക്ക് ഭവാന്റെ മുമ്പിൽവെച്ചാണല്ലോ ഉപദേശിക്കുന്നുത്.

അമ്പേറ്റ് തുളഞ്ഞവനായ എന്റെ ഉള്ളം ഹേ മധുസൂദനാ, നടുങ്ങുന്നുണ്ട്. ഗാത്രം തളരുന്നു, ബുദ്ധി തെളിയുന്നില്ല. ഏതാനും പറയുവാനുള്ള ഓർമ്മയും എനിക്ക് ഇല്ലാതാകുന്നു. ഞാൻ വിഷാനിലന്റെ ഉഗ്രമായ പീഡയേല്ക്കുകയാണ്. എന്റെ ബലം ക്ഷയിക്കുന്നു. ജീവൻ പോകുവാൻ തിടുക്കമായിരിക്കുന്നു. മർമ്മങ്ങൾ നോവുന്നു. മനസ്സ് ഉഴന്ന നിലയിലായിരിക്കുന്നു. ദൗർബ്ബല്യംകൊണ്ടു തങ്ങുന്ന ഞാൻ എങ്ങനെ വാക്കുകൾ പുറപ്പെടുവിക്കും? ഹേ കുലനന്ദനാ! ദാശാർഹാ! എന്നിൽ നല്ലപോലെ പ്രസാദിച്ചാലും! വാക്ക് പുറപ്പെടുന്നില്ലെങ്കിൽ ഭവാൻ എന്നിൽ ക്ഷമിച്ചാലും. ഭവാന്റെ മുമ്പിൽ പറയുന്നവൻ ബൃഹസ്പതിക്കായാൽപ്പോലും ഒന്ന് ഉഴലാതിരിക്കുമോ? ഞാൻ ദിക്കൊന്നും അറിയുന്നില്ല. ആകാശവും ഊഴിയും അറിയുന്നില്ല. കേവലം ഞാൻ ഭവാന്റെ വീര്യംകൊണ്ടു മാത്രമാണ് നില്ക്കുന്നത്. അതുകൊണ്ടു ഭവാൻ ധർമ്മരാജാവിന്റെ ഹിതം ഉടനെ ചൊല്ലുക. അങ്ങ് ആഗമങ്ങൾക്കൊക്കെ ആഗമമാണല്ലോ. ശാശ്വതനും ലോകകർത്താവുമായ ഹേ കൃഷ്ണാ! ഭവാൻ ഇവിടെ ഇരിക്കുമ്പോൾ, ഗുരു നില്ക്കെ ശിഷ്യൻ പറയുകയോ? എങ്ങനെ ഞാൻ പറയും?"

വാസുദേവൻ പറഞ്ഞു: "മഹാവീര്യനും, മഹാസത്വനും, സ്ഥിരനും സർവ്വാർത്ഥദർശിയുമായ ഒരു ഗുരുധുരന്ധരന്ന് ഈ വിനയപൂർണ്ണമായ വാക്കുചേർന്നതുതന്നെ. ഹേ ഗാംഗേയാ! ബാണാഘാതാർത്തി നീ എന്നോടു പറഞ്ഞുവല്ലോ. അതിനാൽ എന്റെ പ്രസാദംകൊണ്ട്, ഭവാൻ എന്നിൽനിന്നു വരം വാങ്ങിയാലും. നിനക്ക് വാട്ടം വരികയില്ല. മൂർച്ഛ വരികയില്ല. നോവില്ല. നീറ്റമുണ്ടാവുകയില്ല. പൈദാഹവും നിനക്കുണ്ടാവുകയില്ല. എല്ലാ ജ്ഞാനങ്ങളും ഹേ അനഘാശയാ! നിനക്ക് മനസ്സിൽ ഉദിക്കും. നിനക്കു ബുദ്ധിക്കുറവോ ഇടിച്ചലോ ഉണ്ടാവുകയില്ല. ഹേ ഭീഷ്മാ! നിന്റെ മനസ്സു സത്വത്തിൽ നില്ക്കും. രജസ്തമസ്സുകൾ വിട്ട് കാറൊഴിഞ്ഞ് ചന്ദ്രനെപ്പോലെ തെളിയും. ഏതേതോ കർമ്മസംബന്ധമായും അർത്ഥസംബന്ധമായും നീ ചിന്തിക്കുന്നത്, അതാതിൽ നിന്റെ ബുദ്ധി അവ്യഗ്രമായി ഭവിക്കും! ഹേ രാജേന്ദ്രാ, നാലുതരം ഈ ഭൂതഗ്രാമമൊക്കെ നീ ദിവ്യചക്ഷുസ്സുകൊണ്ടു കണ്ടുകൊള്ളും. സംസാരിക്കുന്ന പ്രജൗഘത്തെ ജ്ഞാനചക്ഷുസ്സുള്ളവനായ നീ തെളിവെള്ളത്തിൽ മത്സ്യമെന്നപോലെ തത്ത്വത്തിൽ കാണും."

വൈശമ്പായനൻ പറഞ്ഞു: "അപ്പൊഴേ വ്യാസനോടുകൂടി ഇരിക്കുന്ന മഹർഷിമാരെല്ലാം ഋക്ക്, യജുസ്സ്, സാമം എന്നീ വേദങ്ങളാൽ ഉത്തമമായ വാക്കുകൾകൊണ്ട് കൃഷ്ണനെ പൂജിച്ചു. അപ്പോൾ എല്ലാത്തരം കുസുമങ്ങളുടെ ഒരു വൃഷ്ടി ആകാശത്തുനിന്നുണ്ടായി. ആ കുസുമങ്ങൾ കൃഷ്ണന്റേയും ഭീഷ്മന്റേയും മറ്റു സദസ്യരുടേയും ശീർഷങ്ങളിൽ പതിച്ചു. എല്ലാവിധ വാദ്യഘോഷങ്ങളും ദേവന്മാർ മുഴക്കി. അപ്സരസ്ത്രീഗണങ്ങൾ പാട്ടു പാടി. അനിഷ്ടവും അഹിതവുമായി ഒന്നുംതന്നെ കണ്ടില്ല. പുഷ്പസൗരഭ്യമേന്തിയ മന്ദമാരുതൻ സഞ്ചരിച്ചു. ശാന്തമായ ദിക്കിലിരുന്ന് ശാന്തമായ മൃഗപക്ഷിജാലങ്ങൾ മംഗളശബ്ദമുണ്ടാക്കി.

അപ്പോൾ മുഹൂർത്തംകൊണ്ട് ഭഗവാൻ സഹസ്രാംശു വനം ചുടുന്നവിധത്തിൽ കാന്തിമാനായി തെളിഞ്ഞുനിന്നു. ആ സമയത്ത് മഹർഷിമാരെല്ലാവരും കൃഷ്ണനോടുകൂടി എഴുന്നേറ്റ് പാണ്ഡവന്മാരോടുകൂടി സൂര്യപ്രണാമം ചെയ്തു. ശൈനേയനും സഞ്ജയനും കൃപാചാര്യനും മറ്റുള്ളവരും അവരോടൊപ്പം സൂര്യപ്രണാമം ചെയ്തു. പിന്നീട് ആ ധർമ്മനിരതന്മാരുടെ പൂജ കൈക്കൊണ്ട് 'നാളെ വീണ്ടും കാണാം' എന്നു പറഞ്ഞ് അവർ യഥേഷ്ടം പോയി. അപ്രകാരംതന്നെ കൃഷ്ണനും പാണ്ഡുപുത്രന്മാരും ഭീഷ്മനെ വലംവെച്ച് ശുഭമായ തേരുകളിൽ കയറി.

പൊൻകൂബരം ചേർന്ന രഥങ്ങളോടും, കുന്നുകൾപോലുള്ള മത്തഗജങ്ങളോടും, ഖഗേന്ദ്രവേഗാഢ്യമായ രഥങ്ങളോടും, ചാപാദിഭൃത്തുക്കളായ പത്തിഗണങ്ങളോടുംകൂടി ആ തേരുകളുടെ മുമ്പിലും പിമ്പിലും ബലം പരന്നു ഗമിച്ചു. ആ സൈന്യങ്ങൾ വന്മലയിൽനിന്നൊഴുകുന്ന ആറുപോലെ വിളങ്ങി.

ഉടനെ സഹർഷം ഭഗവാൻ നിശാകരൻ ആകാശത്തുയർന്നു. ദിനേശ്വരൻ ചാറുവലിച്ചെടുത്ത ഓഷധികൾക്ക് നിശാകരൻ അമൃത് പകർന്നുകൊടുത്തു. പാണ്ഡവാദികൾ സുരവരപത്തനംപോലെ മനോഹരമായ ഭവനങ്ങളിലേക്ക് യദുപതിയോടുകൂടി, തളർന്ന ഹരികൾ ഗുഹകളിലേക്ക് എന്നവിധം പ്രവേശിച്ചു."

**53. ഭീഷ്മാഭിഗമനം** – വൈശമ്പായനൻ പറഞ്ഞു: "അതിന്നുശേഷം മധുസൂദനൻ മെത്തകയറി കിടന്ന് ഉറങ്ങി. അർദ്ധയാമം രാത്രിയുള്ളപ്പോൾ ഉണർന്നു. ധ്യാനത്താൽ ജ്ഞാനത്തെ പ്രാപിച്ചു. സനാതനമായ ബ്രഹ്മത്തെ ധ്യാനത്തിൽ കണ്ടു.

പിന്നെ സ്തുതിപുരാണജ്ഞർ കണ്ഠം തെളിഞ്ഞ് വിശ്വകർമ്മാവായ വാസുദേവനെ സ്തുതിച്ചു. പഠിക്കുകയും കൈകൊട്ടിപ്പാടുകയും ശംഖും പെരുമ്പറയും മുഴക്കുകയും ചെയ്തു. വേണുവീണാപടഹങ്ങളുടെ മനോഹരമായ സ്വനം പുറപ്പെട്ടു. ആ ഗൃഹത്തിന്റെ ഉച്ചത്തിലുള്ള ഹാസംപോലെ ആ സ്വനങ്ങൾ ദൂരെ കേൾക്കുവാൻ തുടങ്ങി.

യുധിഷ്ഠിരരാജാവിന്ന് മംഗളം ആശംസിക്കുന്നതുപോലെ ആ മംഗളധ്വനി മുഴങ്ങി. കൃഷ്ണൻ മംഗളശബ്ദങ്ങൾ കേട്ട് എഴുന്നേറ്റ് കുളിച്ചു തൊഴുതു. മന്ത്രം ചൊല്ലി അഗ്നിയുടെ സന്നിധിയിൽ നിന്നു.

നാലു വേദങ്ങൾ അറിയുന്ന ബ്രാഹ്മണരാൽ വെവ്വേറെ ആയിരം പശുക്കളാൽ മാധവൻ സ്വസ്തി ചൊല്ലിച്ചു. മംഗളാലംഭനം ചെയ്തു. തന്നെ കണ്ണാടിയിൽ നോക്കിക്കണ്ട് കൃഷ്ണൻ ശൈനേയനോട് പറഞ്ഞു:'ഹേ ശൈനേയാ! പോവുക! രാജാവിന്റെ ഗൃഹത്തിലെത്തുക. തേജസ്വിയായ ഭീഷ്മനെക്കാണുവാൻ യുധിഷ്ഠിരൻ തയ്യാറായോ എന്നറിയുക.'

കൃഷ്ണന്റെ വാക്കുകേട്ട് സാത്യകി സത്വരം നടന്നു. യുധിഷ്ഠിരനെ ചെന്നു കണ്ടു പറഞ്ഞു:'വാസുദേവന്റെ തേരു പൂട്ടിക്കഴിഞ്ഞു. ഭീഷ്മാന്തികത്തിലേക്കു യാത്രയായി അങ്ങയെ കാത്തുനില്ക്കുന്നു. ഉടനെ വേണ്ടതു ചെയ്താലും.'

യുധിഷ്ഠിരൻ ഉടനെ ഫൽഗുനനെ വിളിച്ചു പറഞ്ഞു: 'അർജ്ജുനാ! എന്റെ തേരു പൂട്ടിക്കൊള്ളട്ടെ. സൈന്യങ്ങൾ പോകേണ്ടതില്ല. നമ്മൾ മാത്രം പോയാൽ മതി. ധർമ്മിഷ്ഠനാകുന്ന പിതാമഹനെ പീഡിപ്പിക്കേണ്ട. അകമ്പടിക്കാരും വേണ്ട. ഇന്നുമുതൽ ഗാംഗേയൻ ഏറ്റവും രഹസ്യമായ കാര്യങ്ങളാകും പറയുക.'

ഇതുകേട്ട് കുന്തീപുത്രൻ തേർപൂട്ടി രാജാവിനെ ഉണർത്തിച്ചു.

യുധിഷ്ഠിരരാജാവും നകുലസഹദേവന്മാരും ഭീമാർജ്ജുനന്മാരും പഞ്ചഭൂതങ്ങളെപ്പോലെ കൃഷ്ണന്റെ അടുത്തേക്കു ചെന്നു. ആ വീരന്മാരായ പാണ്ഡുപുത്രന്മാർ വരുന്ന സമയത്ത് കൃഷ്ണൻ ശൈനേയനോടുകൂടി തേരിൽക്കയറി. അവർ അന്യോന്യം നിദ്രാസൗഖ്യം ചോദിച്ച് മേഘനിർഘോഷംപോലുള്ള ശബ്ദംകൂട്ടുന്ന രഥങ്ങളിൽ പുറപ്പെട്ടു.

വലാഹകൻ, മേഘപുഷ്പൻ, ശൈബ്യൻ, സുഗ്രീവൻ എന്നീ കുതിരകളെപ്പൂട്ടിയ രഥം ദാരുകൻ ഓടിച്ചു. ദാരുകൻ വിടുന്ന ഹയങ്ങൾ മന്നിൽ കുളമ്പുകൊണ്ടു തൊട്ട ഉടനെ കുതിച്ചുപാഞ്ഞു. ആകാശത്തെ ഗ്രസിക്കുന്നവിധം അവർ ഊക്കിൽ പാഞ്ഞു. ധർമ്മത്തിന്നൊക്കെയും ക്ഷേത്രമായ കുരുക്ഷേത്രത്തിലെത്തി. ഭീഷ്മൻ ശരതല്പത്തിൽ എവിടെ കിടന്നുവോ, ബ്രഹ്മൻ ദേവകളോട് ഒത്തവിധം അവിടെ ഋഷിമാർ ചേർന്നിരുന്നു. അവിടെ ഗോവിന്ദനും, യുധിഷ്ഠിരമന്നവനും, ഭീമനും, അർജ്ജുനനും, നകുലസഹദേവന്മാരും, ശൈനേയനും ഇറങ്ങി. വലം കൈകൾ ഉയർത്തി അവർ മുനിമാരെ പൂജിച്ചു. അവരോടൊത്ത് രാജാവ് നക്ഷത്രാഢ്യനായ ചന്ദ്രനെപ്പോലെ ഭീഷ്മാന്തികത്തിലെത്തി. വിധിയുടെ പാർശ്വത്തിലേക്ക് ശക്രൻ ചെല്ലുന്ന ഒരു സ്മരണ അപ്പോൾ ഉണ്ടാക്കി. ആദിത്യൻ പതിച്ചതുപോലെ ശരതല്പത്തിൽ കിടക്കുന്ന ഭീഷ്മനെക്കണ്ട് അവർക്കു ഭയത്താൽ ധൈര്യം ഇല്ലാതായി."

**54. കൃഷ്ണവാക്യം** – ജനമേജയൻ പറഞ്ഞു: "ഭീഷ്മന്റെ സമീപത്ത് അവർ എത്തിയശേഷം എന്തെല്ലാം സംഭവങ്ങൾ ഉണ്ടായി?"

വൈശമ്പായനൻ പറഞ്ഞു: "ഭീഷ്മൻ ശരതല്പത്തിൽ കിടക്കുന്ന സമയത്ത് നാരദാദികളായ മഹർഷിമാരും, യുധിഷ്ഠിരൻ മുതലായ മന്നവന്മാരും, ധൃതരാഷ്ട്രനും, കൃഷ്ണനും, അർജ്ജുനനും, നകുലസഹദേവന്മാരും എല്ലാം ആ മഹാത്മാവിനെ കണ്ട് അനുശോചിച്ചു. നാരദൻ അല്പസമയം ധ്യാനിച്ചതിന്നുശേഷം രാജാക്കളോടും പാണ്ഡവന്മാരോടും പറഞ്ഞു: 'ഹേ മന്നവന്മാരേ! കാലോചിതമായ കാര്യം ഞാൻ പറയുന്നു. നിങ്ങൾ ഇദ്ദേഹത്തോട് അറിയേണ്ട കാര്യങ്ങൾ ചോദിച്ചു ഗ്രഹിക്കുവിൻ! ഭാനുമാൻ അസ്തമിക്കുന്നപോലെ ഗാംഗേയൻ ഇതാ അസ്തമിക്കുന്നു. നാലു വർണ്ണങ്ങളുടേയും ധർമ്മം ഇദ്ദേഹത്തിന്നറിയാം. നിങ്ങളുടെ സകല സംശയങ്ങളും ഈ മഹാശയൻ തീർത്തു തരും.'

മന്നവന്മാർ ഭീഷ്മന്റെ സമീപത്തെത്തി. അവർ ഒന്നും ചോദിക്കുവാൻ ശക്തരാകാതെ പരസ്പരം നോക്കി. യുധിഷ്ഠിരൻ കൃഷ്ണനോടു പറഞ്ഞു: 'മുത്തച്ഛനോടു വല്ലതും ചോദിക്കുവാൻ ഇവിടെ ആരും ശക്തരല്ല. ഭവാനല്ലാതെ ആരുണ്ട്? ഹേ മധുസൂദനാ! നീ ആദ്യം സംസാരിക്കുക. ഹേ താതാ! അങ്ങ് എല്ലാവരേക്കാളും സർവ്വജ്ഞനും ഉത്തമനുമാണ്.' എന്നു പാണ്ഡവൻ പറഞ്ഞപ്പോൾ ഭഗവാൻ കേശവൻ ആ ദുരാധർഷന്റെ മുമ്പിലേക്കു ചെന്നു."

വാസുദേവൻ പറഞ്ഞു: "ഹേ നൃപോത്തമാ! രാത്രി നിദ്ര സുഖമായിരുന്നില്ലേ? ജ്ഞാനങ്ങളൊക്കെ തെളിയുന്നില്ലേ? ബുദ്ധി സ്ഥിരമായി നില്ക്കുന്നില്ലേ? ഓർമ്മയ്ക്കു പിശകൊന്നുമില്ലല്ലോ? ഹൃദയഗ്ലാനിയും ചിത്തവിഭ്രമവുമില്ലല്ലോ?"

ഭീഷ്മൻ പറഞ്ഞു: ഹേ വാർഷ്ണേയാ! നിന്റെ പ്രസാദംകൊണ്ട് ദാഹം, മോഹം, ശ്രമം, ഗ്ലാനി, ക്ലമം, രുജ ഇതെല്ലാം ഇല്ലാതായിരിക്കുന്നു. കഴിഞ്ഞതും, ഉള്ളതും, വരാനുള്ളതും എല്ലാം കരതലാമലകം പോലെ ഞാൻ കാണുന്നു. വേദോക്തധർമ്മങ്ങളും, വേദത്തിൽ കണ്ടതൊക്കെയും ഞാൻ നിന്റെ വരത്താൽ കാണുന്നുണ്ട്. ശിഷ്ടന്മാർചൊല്ലിത്തന്ന ധർമ്മവും എന്റെ ഉള്ളിലിരിക്കുന്നു. ദേശജാതികുലങ്ങളുടെയെല്ലാം ധർമ്മം ഞാൻ അറിയുന്നു. ജനാർദ്ദനാ, നാലാശ്രമധർമ്മങ്ങളും എന്റെ മനസ്സിലുണ്ട്. രാജധർമ്മങ്ങളെല്ലാം ഞാൻ അറിയുന്നുണ്ട്. അത് ഏതേത് എവിടം പറയണമോ അതൊക്കെ ഞാൻ പറയാം. നിന്റെ അനുഗ്രഹസിദ്ധികൊണ്ട് ഞാൻ യുവാവിന്റെ മട്ടിലായിരിക്കുന്നു. നിന്റെ പ്രസാദത്താൽ യുധിഷ്ഠിരനോടു ശ്രേയസ്സുകൾ ഉപദേശിക്കുവാൻ ഞാൻ ശക്തനായിരിക്കുന്നു. അങ്ങു തനിച്ച് എന്തുകൊണ്ട് പാണ്ഡവനോട് ശ്രേയസ്സോതുന്നില്ല? മാധവാ! അങ്ങ് എന്താണ് എന്നോടു പറയുന്നത്?'

വാസുദേവൻ പറഞ്ഞു: "ഹേ കൗന്തേയാ! ശ്രേയസ്സിന്നും യശസ്സിന്നും മൂലം ഞാൻതന്നെയാണ്. സൽഭാവവും, അസൽഭാവവുമൊക്കെ എന്നിൽനിന്ന് ഉണ്ടായതാണ്. ചന്ദ്രന്നു കുളുർകാന്തിയുണ്ട്. അതിൽ ആര് അത്ഭുതപ്പെടും? അങ്ങനെ ഞാൻ യശസ്വിയായിത്തീർന്നാൽ അതിൽ എന്ത് അത്ഭുതമുണ്ട്? എന്നെക്കുറിച്ചുള്ള അത്ഭുതമല്ല ഇവിടെ ആവശ്യം. ഭവാനിൽ ഇനിയും യശസ്സു ചേർക്കണമെന്നാണ് എന്റെ അഗ്രഹം. അതുകൊണ്ട് എന്റെ വർദ്ധിച്ച ബുദ്ധിപ്രഭാവം ഞാൻ നിന്നിൽ അണച്ചതാണ്. ലോകം എന്നേവരെ നിലനില്ക്കുമോ, അന്നേവരെ നിന്റെ കീർത്തിയും നിലനില്ക്കും. പാണ്ഡവന്മാർ നിന്നോടു ചോദിക്കുന്ന ചോദ്യങ്ങൾക്കൊക്കെ നീ മറുപടി പറയുക. വേദപ്രവാദംപോലെ എന്നും അത് ഊഴിയിൽ നിലനില്ക്കും. ഈ പ്രമാണംവഴിക്കു തന്നെത്താനെ ഏർപ്പെടുത്തുന്നവൻ സർവ്വ പുണ്യഫലങ്ങളും സുരലോകത്തും അനുഭവിക്കും. ഇക്കാരണത്താലാണ് ഹേ ഭീഷ്മാ! ഞാൻ ഭവാനു ദിവ്യജ്ഞാനം തന്നത്. എന്നും അങ്ങയ്ക്ക് യശസ്സ് നിലനില്ക്കുവാൻവേണ്ടിയാണ്. ലോകർ അങ്ങയെ പുകഴ്ത്തുവാൻവേണ്ടിയാണ്.

ഒരാൾക്ക് എത്ര കാലത്തോളം യശസ്സ് നിലനില്ക്കുന്നുവോ, അന്നേവരെ കീർത്തിക്കു ക്ഷയമില്ലെന്നാണ് നിശ്ചയം. ഹേ രാജാവേ, ചത്തുശേഷിച്ച രാജാക്കൾ നിന്റെ ചുറ്റും ഇതാ കൂടിയിരിക്കുന്നു. ധർമ്മം കേൾക്കുവാൻ അവർ നില്ക്കുകയാണ്. അവരോട് ഭവാൻ വേണ്ടതു പറഞ്ഞാലും.

ഭവാനാണല്ലോ വയോവൃദ്ധൻ, ധർമ്മാചാരങ്ങൾ ഒത്തവനും ഭവാനാണല്ലോ. രാജധർമ്മങ്ങൾക്കും, മറ്റ് എല്ലാറ്റിന്നും വിചക്ഷണൻ ഭവാനാണല്ലോ. ജന്മംമുതല്ക്കേ ഭവാന് ഒരു പാപവും കണ്ടിട്ടില്ല. രാജാക്കന്മാരെല്ലാം ഭവാനെ സർവ്വധർമ്മജ്ഞനാണെന്ന് അറിയുന്നു.

ഹേ രാജാവേ, അച്ഛൻ മക്കളോടെന്നവിധം അവരോടു നയങ്ങൾ പറയുക. ഭവാൻ ഋഷിമാരേയും, ദേവന്മാരേയും സേവിക്കുന്നവനാണല്ലോ. അതുകൊണ്ട് എല്ലാ ധർമ്മങ്ങളും ഭവാൻ തീർച്ചയായും ഉപദേശിക്കണം. ധർമ്മം കേൾക്കേണ്ടവരോട് അവരുടെ സംശയം തീരത്തക്കവണ്ണം വീണ്ടും ചോദിക്കുന്നതനുസരിച്ചു പറഞ്ഞുകൊടുക്കണം.

ധർമ്മം വിദ്വാനാണു ചൊല്ലേണ്ടത് എന്നാണ് മനീഷികൾ പറയുന്നത്. ധർമ്മം എന്തെന്ന് ചോദിച്ചിട്ട് അതിന്നു മറുപടി പറഞ്ഞുകൊടുക്കാത്തവന്ന് പാപം ഉണ്ടാവുകയും ചെയ്യും. അതുകൊണ്ട് അറിയുന്നതിന്നുവേണ്ടി പുത്രപൗത്രന്മാർ ഹേ ബുധോത്തമാ! ശാശ്വതമായ ധർമ്മം ചോദിച്ച് ഗ്രഹിക്കുവാൻവേണ്ടി ഇതാ തയ്യാറായി നില്ക്കുന്നു. ഹേ ഭരതർഷഭാ! അവരോടു പറഞ്ഞാലും!"

**55. യുധിഷ്ഠിരാശ്വാസനം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ മഹാതേജസ്വിയായ ഭീഷ്മൻ പറഞ്ഞു: 'ധർമ്മങ്ങളെല്ലാം ഞാൻ പറയാം. ഭവാന്റെ അനുഗ്രഹത്താൽ വാക്കും ഉള്ളും ഉറച്ചു പറയാം. അങ്ങു ശാശ്വതനായ ഭൂതാത്മാവാണല്ലോ. ധർമ്മബുദ്ധിയായ യുധിഷ്ഠിരൻ ധർമ്മം ആവശ്യപ്പെടുമെങ്കിൽ ഞാൻ പ്രീതിയോടുകൂടി എല്ലാം പറയാം. മഹാത്മാവും ധർമ്മാത്മാവുമായ ഏതു രാജാവ് ജനിച്ച സമയം ഋഷിമാർ ഹർഷിച്ചുവോ ആ ധീമാനായ പാണ്ഡവൻ എന്നോടു ചോദിക്കട്ടെ. കൗരവന്മാരിൽ യശസ്വിയുമായ ധർമ്മചാരി, അതുല്യനായ മാന്യൻ ചോദിച്ചുകൊള്ളട്ടെ! ദമം, ധൃതി, ബ്രഹ്മചര്യം, ക്ഷമ, ധർമ്മം, തേജസ്സ്, ഓജസ്സ് ഇവ ചേർന്ന ആ പാണ്ഡവൻ ചോദിച്ചുകൊള്ളട്ടെ! ബന്ധുക്കൾ, അതിഥികൾ, ഭൃത്യന്മാർ ഇവരെ വേണ്ടുവോളം മാനിച്ചു സൽക്കരിച്ച മാന്യനായ പാണ്ഡവൻ ചോദിച്ചുകൊ

ള്ളട്ടെ! സത്യം, ദാനം, തപം, ശൗര്യം, ശാന്തി, ദാക്ഷ്യം, അസംഭ്രമം ഇതൊക്കെ ആരിലുണ്ടോ ആ പാണ്ഡവൻ ചോദിച്ചുകൊള്ളട്ടെ! കാമം, ക്രോധം, ഭയം, ലോഭം ഇവകൊണ്ട് ധർമ്മവിപ്ലവം ചെയ്യാത്ത ധർമ്മജ്ഞനാരുണ്ട്, ആ പാണ്ഡവൻ ചോദിച്ചുകൊള്ളട്ടെ! നിത്യം സത്യക്ഷമാജ്ഞാനനിഷ്ഠനായി അതിഥിപ്രിയനായി സത്തുക്കൾക്ക് ഏകുന്നവനാരുണ്ട്, ആ പാണ്ഡവൻ ചോദിച്ചുകൊള്ളട്ടെ! ഇജ്യാദ്ധ്യയനനിഷ്ഠനും, ധർമ്മതൽപരനും, രഹസ്യജ്ഞനും, ശാന്തനുമായി ആരുണ്ട്, ആ പാണ്ഡവൻ ചോദിച്ചുകൊള്ളട്ടെ!

വാസുദേവൻ പറഞ്ഞു: "ഏറ്റവും ലജ്ജയോടുകൂടി ധർമ്മരാജാവായ യുധിഷ്ഠിരൻ ലോകനിന്ദാഭയംമൂലം ഭവാന്റെ മുമ്പിലേക്കു വരാത്തതാണ്. ലോകനാഥനായ അവൻ ലോകപീഡ ചെയ്തതുമൂലം ഹേ രാജാവേ, നിന്റെ മുമ്പിലേക്കു വരാത്തതാണ്. സംബന്ധികളേയും, ബാന്ധവന്മാരേയും, ഗുരുക്കന്മാരേയും, മാന്യരായ മറ്റു സംപൂജ്യന്മാരേയും, ഭക്തരേയും അമ്പുകൊണ്ട് കൊല്ലിച്ചിട്ട്, നിന്റെ മുമ്പിൽ വരാത്തതാണ്."

ഭീഷ്മൻ പറഞ്ഞു: "വിപ്രന്മാർക്ക് അദ്ധ്യയനം, ദാനം, തപസ്സ് എന്നിവയാണ് ധർമ്മം. ക്ഷത്രിയർക്ക് അപ്രകാരംതന്നെ യുദ്ധത്തിൽ ദേഹപതനമാണ് ധർമ്മം. പിതാമഹൻ, ഗുരു, ഭ്രാതാവ്, സംബന്ധിവർഗ്ഗം, മിത്രം ഇവർ തെറ്റുചെയ്താൽ പോരിൽ കൊല്ലുക എന്നതും നല്ല ധർമ്മമാണ്. ലോഭത്താൽ കരാറു തെറ്റിക്കുന്ന പാപികളെ, ഗുരുക്കന്മാരായാലും, ധർമ്മവിത്തമരായ ക്ഷത്രിയന്മാർ കൊല്ലും. ലോഭത്താൽ ശാശ്വതമായ ധർമ്മസേതു നോക്കാതെ ഒരുത്തനെ യുദ്ധത്തിൽ സംഹരിക്കുന്ന ക്ഷത്രിയൻ ധർമ്മവിത്തമനാണ്. ചോരയാകുന്ന വെള്ളവും, മുടിയാകുന്ന പുല്ലും, ആനക്കുന്നും, ധ്വജദ്രുമവും പോരിൽ മന്നിൽ ചിന്നിക്കുന്നവൻ ഏതു ക്ഷത്രിയനോ അവൻ ധർമ്മജ്ഞനാകുന്നു. നിത്യവും പോരിന്നു വിളിച്ചാൽ ക്ഷത്രിയൻ പൊരുതുകതന്നെ വേണം. ധർമ്മവും സ്വർഗ്ഗ്യവും ലോക്യവുമാണ് ക്ഷത്രിയന്ന് യുദ്ധം എന്നാണ് മനു പറഞ്ഞിട്ടുള്ളത്."

വൈശമ്പായനൻ പറഞ്ഞു: "എന്നു ഭീഷ്മൻ പറഞ്ഞപ്പോൾ ധർമ്മപുത്രനായ യുധിഷ്ഠിരൻ വിനയത്തോടെ അടുത്തുചെന്നു മുമ്പിൽ നേരിട്ടുനിന്ന് ഭീഷ്മന്റെ കാൽ പിടിച്ചു. ഭീഷ്മൻ അവനെ വേണ്ടവിധം കൊണ്ടാടി മൂർദ്ധാവിൽ ഘ്രാണനംചെയ്ത് ഇരിക്കുവാൻ പറഞ്ഞു. അവനോട് സർവ്വവില്ലാളിപുംഗവനായ ഗാംഗേയൻ 'പേടിക്കേണ്ട, ഹേ കുരുപുംഗവാ! ശങ്കവിടൂ. ചോദിക്കാം!' എന്നു പറഞ്ഞു."

**56. രാജധർമ്മാനുശാസനം** – വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണനെ കുമ്പിട്ട് ഭീഷ്മനെ അഭിവാദ്യംചെയ്ത് ഗുരുസമ്മതംവാങ്ങി യുധിഷ്ഠിരൻ ചോദിച്ചു:' രാജാക്കൾക്ക് ഉത്തമമായത് ധർമ്മമാണെന്നു ധാർമ്മികർ പറയുന്നു. ഇതു മഹാഭാരമായി എനിക്കു തോന്നുന്നു. രാജധർമ്മമെന്തെന്ന് ഹേ! പിതാമഹാ! അങ്ങു പറഞ്ഞാലും. ലോകത്തിന്നൊക്കെയും രാജധർമ്മമാണല്ലോ പരായണം. രാജധർമ്മത്തിലാണല്ലോ ത്രിവർഗ്ഗം നില്ക്കുന്നത്. ഇതിൽത്തന്നെയുണ്ട് വിസ്പഷ്ടമായി സകലതും. മോക്ഷധർമ്മവും ഇതിലുണ്ട്. അശ്വത്തിന്നു കടിഞ്ഞാണുപോലേയും, ആനയ്ക്കു തോട്ടിപോലേയും ലോകത്തിന്ന് ഈ രാജധർമ്മം അമർച്ചയ്ക്കുള്ളതാണ്. രാജർഷിസേവ്യമായ ഈ ധർമ്മത്തിൽ തെറ്റുപറ്റുകയാണെങ്കിൽ ലോകത്തിന്ന് നിലകിട്ടുകയില്ല. എല്ലാം കൂടിക്കലർന്നുപോകും. ഉദിക്കുന്ന സൂര്യൻ അശുഭമായ ഇരുട്ടു പോക്കുന്നതുപോലെ അലൗകികമായ അശുഭഗതിയെ രാജധർമ്മം കെടുത്തുന്നതാണ്. അതുകൊണ്ട് രാജധർമ്മങ്ങൾ ആദ്യം എനിക്കു പറഞ്ഞുതന്നാലും. ഞങ്ങൾക്കുള്ള ആഗമമൊക്കെ ഭവാനിൽനിന്നാണ്. ഭവാനെ ബുദ്ധിയിൽ ശ്രേഷ്ഠനാണെന്ന് കൃഷ്ണനും ഓർക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "മഹത്തായ ധർമ്മത്തെ ഞാൻ തൊഴുന്നു. വേധസ്സായ കൃഷ്ണനെ തൊഴുന്നു. ശാശ്വതമായ ധർമ്മങ്ങൾ വിപ്രന്മാരെ വണങ്ങി ഞാൻ ചൊല്ലുന്നു. രാജധർമ്മങ്ങളൊക്കെയും എന്റെ ചൊല്ലാൽ നീ കേട്ടാലും. ഞാൻ വിവരിച്ചു പറയാം. നീ മനസ്സുവെച്ചു കേൾക്കുക.

ആദ്യമേതന്നെ ദേവന്മാരുടേയും ബ്രാഹ്മണരുടേയും രഞ്ജനയ്ക്കു വേണ്ടി വിധിയാംവിധം രാജാവ് നില്ക്കണം. ദേവകൾക്ക് അർച്ചനംചെയ്യുമ്പോൾ ബ്രാഹ്മണർക്കും അർച്ചനംചെയ്യണം. അതു ധർമ്മത്തിന്റെ കടം തീർക്കുന്നു. ലോകത്തിന്നു പൂജനീയനാക്കിത്തീർക്കുന്നു.

യുധിഷ്ഠിരാ! വത്സാ! പൗരുഷംകൊണ്ട് എന്നും യത്നിക്കണം. പൗരുഷമില്ലെങ്കിൽ ദൈവം രാജാവിന്ന് അർത്ഥം ദാനംചെയ്യുകയില്ല. ദൈവം എന്നതും പൗരുഷമെന്നതും രണ്ടും സാധാരണംതന്നെയാണ്. എന്നാൽ പൗരുഷമാണ് മേലെ എന്നാണ് എന്റെ പക്ഷം. ദൈവം ഊഹ്യമാണ്. ആരംഭം പാഴിലായിപ്പോയെന്നു കണ്ടാൽ നീ സന്താപപ്പെടേണ്ട. എല്ലായ്പ്പോഴും പ്രയത്നിക്കുക. രാജാക്കൾക്ക് ഇതാണ് നയം.

സത്യമല്ലാതെ രാജാക്കൾക്ക് മറ്റൊന്നുമില്ല സാധനമായിട്ട്. സത്യനിഷ്ഠനായ രാജാവ് ഭൂമിയിലും, സ്വർഗ്ഗത്തിലും സുഖിക്കും. ഋഷിമാർക്കും രാജവര്യാ! സത്യംതന്നെയാണ് പരമായ ധനം. രാജാക്കൾക്കും സത്യമല്ലാതെ വിശ്വാസകാരണം വേറെയില്ല. ഗുണവാൻ, ശീലവാൻ, ദാന്തൻ, ധർമ്മ്യൻ, മൃദു, ജിതേന്ദ്രിയൻ, സുമുഖൻ, ഭൂരിദൻ, ഇങ്ങനെയുള്ളവർ ഒരിക്കലും ശ്രീയിൽനിന്നൊഴിഞ്ഞുനില്ക്കുകയില്ല. കുരുനന്ദനാ! എല്ലാ കാര്യത്തിലും ആർജ്ജവം കൈക്കൊള്ളുക.

എപ്പോഴും മൃദുവായ രാജാവ് ഏവർക്കും കടന്നാക്രമിക്കാൻ പറ്റിയവനായിത്തീരും. നേരെമറിച്ച്, തീക്ഷ്ണനിൽ ലോകം വെറുക്കുന്നു. നീ ഈ രണ്ടിനേയും സ്വീകരിക്കുക വത്സാ! ബ്രാഹ്മണർ നിനക്ക് ഒരിക്കലും ദണ്ഡ്യന്മാരല്ല. ലോകത്തിൽ ബ്രാഹ്മണൻ എന്ന ഭൂതം വലിയതുതന്നെയാണ് പാണ്ഡവാ! രാജേന്ദ്രാ! മഹാനായ മനു ചൊല്ലിയ പദ്യങ്ങൾ രണ്ടും സ്വധർമ്മങ്ങളിൽ നീ ഉള്ളിൽ വെക്കുക. ജലത്തിൽനിന്ന് അഗ്നിയുണ്ടായി, ബ്രാഹ്മണനിൽനിന്നു ക്ഷത്രവും ഉണ്ടായി, ലോഹം ശിലയിൽനിന്നും കല്ലിൽനിന്നും ഉണ്ടായി. അവ ഉണ്ടായത് ഏതിൽനിന്നോ, അവ നശിക്കുന്നതും അവയിൽച്ചെന്നാണ്.

'ആയസം പാറയിൽ തച്ചാൽ,
തിയ്യ് വെള്ളത്തിലാഴ്ത്തുകിൽ,
ക്ഷത്രം ബ്രഹ്മദ്വേഷമാർന്നാൽ,
ഒപ്പം മൂന്നും ക്ഷയിച്ചിടും.'

എന്നു വിചാരിച്ച് ആ ദ്വിജാതികൾ വന്ദ്യരാണ്. പൂജിതനായ ദ്വിജശ്രേഷ്ഠൻ ഭൗമമായ ബ്രഹ്മത്തെ ധരിക്കുന്നു. അപ്രകാരംതന്നെ നരവ്യാഘ്രാ! ലോകത്രയത്തിന്ന് ദോഷംചെയ്യുന്നവർ എപ്പോഴും നിഗ്രഹിക്കേണ്ടവരാണ്. പുരാണമുനിയായ ശുക്രൻ ചൊല്ലിയ രണ്ടു പദ്യം ഞാൻ ഉദ്ധരിക്കാം:

"പോരിലായുധമേന്തീടും
വേദാന്തജ്ഞാനിയേയുമേ
സ്വധർമ്മത്താൽ ഹനിക്കേണം
ധർമ്മം പാലിച്ചിടുന്നവൻ.
ധർമ്മം നശിക്കുംനേരത്തു
രക്ഷിക്കും ധർമ്മവിത്തമൻ
ധർമ്മഗ്ലാനിയെഴാ, ക്രോധം
ക്രോധത്തെത്താൻ ഗ്രസിച്ചിടും.

ഈ നിലയിലും രക്ഷ്യരാണ് ബ്രാഹ്മണർ. അവർ കുറ്റംചെയ്താൽ അവരെ നാടുകടത്തുകയാണ് വേണ്ടത്. കുറ്റംചെയ്താലും അവരിൽ കനിയണം. ബ്രഹ്മഹത്യ, ഭ്രൂണഹത്യ, ഗുരുതല്പഗമനം, രാജദ്വേഷം ഈ മഹാപാപങ്ങൾ ചെയ്യുന്ന ബ്രാഹ്മണനെ നാടുകടത്തണം. വധിക്കരുത്. ശരീരപീഡ ചെയ്യരുത്. അതിന്നു ശാസ്ത്രം വിധിക്കുന്നില്ല. മർത്ത്യർ ദ്വിജരിൽ ഭക്തിയു

ളളവരായി വരണം. മന്നവന്മാർക്ക് ജനസഞ്ചയമല്ലാതെ മറ്റു കോശമില്ല. ശാസ്ത്രനിശ്ചിതമായി ആറു ദുർഗ്ഗമുണ്ട്. എല്ലാ ദുർഗ്ഗത്തേക്കാളും സുദുസ്തരമായിട്ടുള്ളതു മനുഷ്യദുർഗ്ഗമാണ്. അതുകൊണ്ട് വിദ്വാന്മാർ നാലു ജാതികളോടും ദയ കാണിക്കണം. ധർമ്മാത്മാവായി സത്യവാക്കായിരിക്കുന്നു രാജാവിന്നേ ജനരഞ്ജനം സാധിക്കുകയുള്ളൂ വത്സാ! നീ എപ്പോഴും ക്ഷാന്തനായിരിക്കരുത്. നൃപൻ മൃദുവായിരിക്കരുത്. അത് അധർമ്മമാണ്. അവൻ ക്ഷമയുള്ള ആനപോലെയാണ്. ബൃഹസ്പതിയുടെ ആഗമത്തിൽ ഈ ശ്ലോകം മുമ്പേ പ്രസിദ്ധമാണ്. ഇക്കാര്യത്തിൽ രാജാവേ ഞാൻ പറയുന്നതു കേൾക്കുക:

'നിത്യം ക്ഷമിക്കും രാജാവെ
നിന്ദിച്ചീടുന്നു ദുർജ്ജനം;
ആനതൻ തലയിൽക്കേറു-
മാനക്കാരൻകണക്കിനെ'

രാജാവിന്ന് എപ്പോഴും മാർദ്ദവം പാടില്ല. എപ്പോഴും തീക്ഷ്ണഭാവവും പാടില്ല. വസന്തകാലത്തെ അർക്കനെപ്പോലെ ശീതവും ചൂടും വിടണം. പ്രത്യക്ഷത്താലും അനുമാനത്താലും ഉപമയാലും നിത്യവും രാജാവ് സ്വജനങ്ങളേയും പരന്മാരെയും പരീക്ഷിച്ചറിയണം. വ്യസനങ്ങളൊക്കെ രാജാവ് വിട്ടുനില്ക്കണം. പ്രയോഗിക്കരുത് എന്നുമില്ല. സങ്കീർണ്ണത ഉപേക്ഷിക്കണം. വ്യസനി എന്നും ലോകത്തിന്നു പരിഭൂതനാകും. നൃപൻ എപ്പോഴും ദ്വേഷിച്ചിരുന്നാലും ജനത്തെ വെറുപ്പിക്കും. രാജാവ് എപ്പോഴും ഗർഭിണിയുടെ മട്ടിൽ നില്ക്കണം. ഇപ്പറഞ്ഞതിന്റെ കാരണവും ഞാൻ പറയാം. തന്റെ ഉള്ളിൽ തന്റെ ഇഷ്ടംവിട്ടും ഗർഭിണി എങ്ങനെ ഗർഭം കാക്കുന്നുവോ രാജാവും അപ്രകാരം തന്നെ സംശയംകൂടാതെ നിത്യം ധർമ്മാനുവർത്തിയായി വർത്തിക്കണം.

തന്റെ ഇഷ്ടത്തെ കൈവെടിഞ്ഞും ലോകഹിതത്തിന്നായി രാജാവ് നില്ക്കണം.ഹേ പാണ്ഡവാ! ഒരിക്കലും നീ ധൈര്യത്തെ വിടരുത്. ധീരനായ സ്പഷ്ടദണ്ഡന്ന് ഒരിടത്തും ഭയം പറ്റുന്നതല്ല.

ഹേ വാഗ്മിസത്തമാ! ഭൃത്യരോട് അധികമായ നേരമ്പോക്കു പാടില്ല. ഹേ രാജസത്തമാ! അതൊരിക്കലും ചെയ്യരുത്. അതുകൊണ്ട് വളരെ ദോഷമുണ്ട്. ഭൃത്യർ ഏറെ ഇണങ്ങിയാൽ അവർ സ്വാമിയെ നിരസിക്കും. തന്റെ നിലയ്ക്ക് അവൻ നില്ക്കുകയില്ല. പറഞ്ഞാൽ കൂട്ടാക്കാതെയാകും. കല്പിക്കുമ്പോൾ തർക്കിക്കുവാൻ നില്ക്കും. രഹസ്യങ്ങൾ വെളിവാക്കും. യാചിക്കുവാൻ പാടില്ലാത്തതു യാചിക്കും. രാജഭോജ്യങ്ങൾ ഭുജിക്കും. എല്ലാവരോടും ചൊടിക്കും. മേലാളായി ഭൂപന്റെ നേരേയും നില്ക്കും. കൈക്കൂലി, ചതി മുതലായതുകൊണ്ട് കാര്യം കെടുത്തും. കള്ളസ്സാക്ഷി പറഞ്ഞ് നാട് കുട്ടിച്ചോറാക്കും. സ്ത്രീപാലന്മാരുമായി ഒത്തിണങ്ങും. തുല്യമായ വേഷംകെട്ടി നടക്കും. രാജാവിന്റെ മുമ്പിലും വായ തുറക്കും; തുപ്പും. ലജ്ജകൂടാതെ യജമാനൻ പറയുന്നതൊക്കെ അനുകരിച്ചു പറയും. അശ്വം, ഗജം, തേര് ഇവയിൽ ആദരവുകൂടാതെ കയറും. ഹേ രാജാവേ! നൃപൻ ഹാസ്യവാനായി മൃദുവായിത്തീർന്നാൽ ഭൃത്യൻ പറയും.'ഇത് എന്നെക്കൊണ്ടാവില്ല. ഇതാണ് ഭവാന്റെ ദുഷ്ടപ്രവൃത്തി' എന്നൊക്കെ സദസ്സിലാരും കേൾക്കെ ഭയംകൂടാതെ പറയും. അവന്റെ നേരെ കോപിച്ചാൽ അവൻ ചിരിക്കും. സല്ക്കരിച്ചാലും സന്തോഷിക്കയില്ല. ഭൃത്യന്മാർ തമ്മിൽ വഴക്കുകൂടും. മന്ത്രങ്ങൾ പാട്ടാക്കും. ദുഷ്കൃതങ്ങൾ വെളിച്ചത്താക്കും. അവന്റെ കല്പന പുച്ഛത്തോടെ കളിയായി ചെയ്യും. കുളി, കുറി, അലങ്കാരം, ഭോജനം ഇതിനെയൊക്കെ കളിയാക്കി കേൾക്കെത്തന്നെ സംസാരിക്കും. അധികാരങ്ങളെ നിന്ദിക്കും, വിടും. ശമ്പളത്തിൽ സന്തോഷിക്കയില്ല. രാജഭോഗങ്ങൾ അപഹരിക്കും. ചരടിൽക്കെട്ടിയ പക്ഷിയെപ്പോലെ അവനാൽ രാജാവ് കളിപ്പിക്കപ്പെടും. ലോകരോടൊക്കെപ്പറയും, രാജാവ് എന്റെ കൈയിലാണെന്ന്. ഇങ്ങനേയും വേറേയും പല ദോഷങ്ങളുമുണ്ടാകും രാജാവേ, അതുകൊണ്ട് രാജാക്കന്മാർ ഒരിക്കലും നേരമ്പോക്കു കാണിച്ച് മൃദുവായി ഭവിക്കരുത്."

**57. രാജധർമ്മാനുശാസനം** – ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! രാജാവ് നിത്യവും ഉദ്യുക്തനായിരിക്കണം. അനുദ്യുക്തനായ രാജാവ് അനുദ്യുക്തയായ നാരിയെപ്പോലെ പ്രശംസിക്കപ്പെടുന്നതല്ല. ഇതിനെപ്പറ്റി ഭഗവാൻ ശുക്രമുനി രചിച്ച ശ്ലോകം ഞാൻ ചൊല്ലാം രാജാവേ! ഭവാൻ അതു മനസ്സുവെച്ച് കേട്ടു ധരിക്കുക:

'എലിയെപ്പാമ്പുപോൽബ്ഭൂമി
വിഴുങ്ങും രണ്ടുകൂട്ടരെ
എതിർക്കാതുള്ള രാജാവെ,
ത്യാംഗംചെയ്യാത്ത വിപ്രരെ.'

ഹേ രാജാവേ! ഇതു നല്ലപോലെ മനസ്സിൽ കരുതണം. സന്ധേയരുമായി സന്ധിചെയ്യുക. വിരോദ്ധ്യരെ വിരോധിക്കുക.

ഏഴംഗമുള്ള രാജ്യത്തിൽ വിപരീതം നടക്കുന്നതായാൽ ഗുരുവായാലും, മിത്രമായാലും, ആരായാലും അവൻ ഹന്തവ്യനാണ്. മരുത്തൻ എന്ന രാജാവ് പണ്ട് രാജ്യംഭരിച്ചിരുന്ന കാലത്ത് ഒരു ശ്ലോകം ചൊല്ലിയതു സ്മരണീയമാണ്. ബൃഹസ്പതിയുടെ മതമാണ് അത്.

'കാര്യാകാര്യങ്ങൾ നോക്കാതെ
ഗർവ്വിക്കും ഗുരുവാകിലും
ദുർമ്മാർഗ്ഗചാരിയായീടിൽ
ദണ്ഡിപ്പിക്കാൻ മടിയ്ക്കൊലാ.'

ബാഹുവിന്റെ പുത്രനായ സഗരരാജാവ് ജ്യേഷ്ഠപുത്രനായ അസമഞ്ജനെ തള്ളിക്കളഞ്ഞു. അത് പൗരഹിതത്തിന്നുവേണ്ടിയായിരുന്നു. അസമഞ്ജൻ സരയൂനദിയിൽ പൗരന്മാരുടെ കുട്ടികളെ മുക്കിക്കൊല്ലാറുണ്ടായിരുന്നു. ഈ കാരണത്താൽ അച്ഛൻ ആ പുത്രനെ നിർഭർത്സിച്ചു തള്ളിക്കളഞ്ഞു. വിപ്രാചാരം പാഴാക്കുന്നവനായതുകൊണ്ട് ഉദ്ദാലകമഹർഷി തന്റെ ഇഷ്ടപുത്രനായ ശ്വേതകേതുമുനിയെ തള്ളിക്കളഞ്ഞു.

രാജാക്കളുടെ സനാതനമായ ധർമ്മം ലോകരഞ്ജനമാകുന്നു. സത്യരക്ഷണം, വ്യവഹാരത്തിൽ ആർജ്ജവം ഇവ രാജാക്കൾക്കുണ്ടാകണം. പരദ്രവ്യം നശിപ്പിക്കരുത്. കൊടുക്കേണ്ടത് കാലേ കൊടുക്കണം, വിക്രാന്തനും, സത്യവാനും, ക്ഷാന്തനും, സന്മാർഗ്ഗചാരിയും, ആത്മവാനും, വിജിതക്രോധനും, ശാസ്ത്രങ്ങൾ ഉറച്ചവനും, എപ്പോഴും ധർമ്മാർത്ഥ കാമമോക്ഷ തൽപരനുമായ രാജാവ് ത്രയീമന്ത്രം മറയ്ക്കുന്നവനാകണം.

ജനങ്ങളെ രക്ഷിക്കായ്ക എന്നുള്ളതിലും മേലെ രാജാക്കന്മാർക്ക് അപകർഷമായി മറ്റൊന്നില്ല. ചാതുർവ്വർണ്ണ്യത്തിന്റെ ധർമ്മം രാജാവ് രക്ഷിക്കണം. ധർമ്മസൽക്കാരസംരക്ഷ എന്ന ധർമ്മം രാജാക്കന്മാർക്ക് ശാശ്വതമാണ്. രാജാവ് ആരേയും വിശ്വസിക്കരുത്. അതിവിശ്വാസവും പാടില്ല. ഷാൾഗുണ്യഗുണദോഷങ്ങൾ എപ്പോഴും ബുദ്ധിയിൽ കാണണം.

ശത്രുച്ഛിദ്രദർശിയായ നൃപൻ എല്ലായ്പ്പോഴും പ്രശസ്തനാകുന്നു. ത്രിവർഗ്ഗത്തിൽ കാര്യവേദിയും, ഗൂഢചാരപ്രയോഗവാനും, ഭണ്ഡാരം പോഷിപ്പിക്കുന്നവനും, യമവൈശ്രവണോപമനും, സ്ഥാനവൃദ്ധി ക്ഷയാകാരമായ ദശവർഗ്ഗം അറിഞ്ഞവനുമായിരിക്കണം രാജാവ്. ഇല്ലാത്തവരെ പോറ്റുകയും, പോറ്റിയവരെക്കുറിച്ച് അന്വേഷിക്കുകയും വേണം.

രാജാവ് സുമുഖനാകണം. ചിരിച്ചേ സംസാരിക്കാവൂ. വൃദ്ധന്മാരോട് ആദരവു കാണിക്കണം. മടിവിട്ടവനും, അലോലുപനുമാകണം. സദ്വൃത്തിയിൽ മനസ്സുവെച്ചവനും സന്തോഷാചാരങ്ങളെ ദർശിക്കുന്നതിൽ തല്പരനുമാകണം.

സജ്ജനങ്ങളുടെ കൈയിൽനിന്ന് വിത്തം ഒരിക്കലും വാങ്ങരുത്. അസജ്ജനങ്ങളുടെ കൈയിൽനിന്ന് വാങ്ങണം. സത്തു

ക്കൾക്ക് നല്കണം. സ്വയംപ്രഹാരി, ദാതാവ്, വശ്യാത്മാവ്, രമ്യ സാധനൻ, കാലേ കൊടുക്കുന്നവൻ, താനേല്ക്കുന്നവൻ, ശുദ്ധാ ചാരൻ ഈ നിലയിലാകണം. രാജാവ്.

ശൂരന്മാരും കൂറുള്ളവരുമായ സഹായികൾ, അരോഗിക ളായ കുലജന്മാർ, ശിഷ്ടച്ചാർച്ചയുള്ള ശിഷ്ടന്മാർ, നിന്ദിക്കാത്ത മാനികൾ, ലോകം അറിയുന്ന വിദ്വാന്മാർ, പരലോകത്തെ കാംക്ഷിക്കുന്നവർ, ധർമ്മത്തിൽ നിഷ്ഠയുള്ള സാധുക്കൾ, കുന്നുപോലെ ഇളക്കമില്ലാത്ത സജ്ജനങ്ങൾ ഇവർ സഹായിക ളാകുന്നവിധം ഭൂരിപരിഷ്കൃതനായ രാജാവ് ഭരിക്കണം. മുൻപ റയപ്പെട്ടവരോട് തുല്യമായ നിലയിൽ, ഛത്രാജ്ഞാധികനാ യാലും രാജാവ് സുഖം അനുഭവിക്കണം. ഇപ്രകാരം പ്രത്യക്ഷ ത്തിലും, അപ്രത്യക്ഷത്തിലും പ്രവർത്തിക്കുന്ന രാജാവ് ഒരി ക്കലും ദുഃഖിതനാവുകയില്ല.

എല്ലാവരേയും ശങ്കിക്കുന്നവനും, സർവ്വഹാരിയും, ലുബ്ധ നും, അമിതമായ കരംപിരിക്കുന്നവനുമായ രാജാവ് പെട്ടെന്ന് സ്വജനങ്ങളാൽ വധിക്കപ്പെടും.

ശുചിയും, ലോകചിത്തജ്ഞനുമായ രാജാവ് പതിക്കുകയി ല്ല. ശത്രു ഗ്രസിച്ചാലും വീണാലും അവൻ നിലനില്ക്കും.

ക്രോധംവിട്ടവനും, അവ്യസനിയും, മൃദുദണ്ഡനും, ജിതേ ന്ദ്രിയനുമായ രാജാവ് ഭൂതവിശ്വാസ്യനായി ഹിമവാനെപ്പോലെ നില്ക്കും. പ്രാജ്ഞനും, ഔദാര്യഗുണവാനും ശത്രുക്കളുടെ ദോഷങ്ങളെ നോക്കി നില്ക്കുന്നവനും, സുദർശനും, എല്ലാ ജാതികൾക്കും നയാപനയവിത്തമനും, ക്ഷണത്തിൽ കാര്യം നിർവ്വഹിക്കുന്നവനും, ക്രോധം ജയിച്ചവനും, സുപ്രസാദനും, മഹാശയനും, അരോഷശീലനും, ഉദ്യുക്തനും, ക്രിയാവാനും, അഹങ്കാരം വിട്ടവനും, തുടർന്ന കാര്യങ്ങൾ വേഗത്തിൽ നിർവ്വ ഹിക്കുന്നവനും, ഏതു രാജാവാണോ ആ രാജാവാണ് രാജസ ത്തമൻ.

അഗൂഢവിഭവന്മാരും, നയവേത്താക്കളുമായ പൗരന്മാരുടെ നാട്ടിൽ ആ മന്നവൻ മന്നവോത്തമനാകുന്നു.

സ്വകർമ്മപരന്മാരായ ജനങ്ങൾ ആരുടെ നാട്ടിലുണ്ടോ കൂട്ടം കൂടാത്തവരായ ദാന്തന്മാരും, നന്നായി പാലിക്കപ്പെടുന്നവരും, വശ്യരും നേയരും, വിധേയന്മാരും തമ്മിൽ സംഘർഷമില്ലാത്ത വരുമായ ജനങ്ങൾ ആരുടെ നാട്ടിലുണ്ടോ ദാനപരനായ ആ രാജാവാണ് രാജസത്തമൻ.

തന്റെ വീട്ടിൽ തന്റെ മക്കളെന്നപോലെ, ആരുടെ നാട്ടിൽ നിർഭയരായി ജനങ്ങൾ ജീവിക്കുന്നുവോ ആ നൃപൻ രാജസത്ത മനാകുന്നു.

കൂടം, കപടം, മായം, മത്സരം എന്നിവ ഏത് ഭൂപന്റെ നാട്ടിൽ ഇല്ലയോ അവൻ ശാശ്വതധർമ്മവാനാകുന്നു.

ജ്ഞാനങ്ങളെ സൽക്കരിക്കുന്നവനും, ജ്ഞേയത്തിൽ പരി ഹിതോദ്യുതനും, സന്മാർഗ്ഗനും, ത്യാഗിയുമായ രാജാവാണ് രാജ്യാർഹൻ.

ചാരന്മാർ, മന്ത്രം, കൃതാകൃതം എന്നിവ ശത്രുക്കൾ അറി യാതെ നടത്തുവാൻ ഏതു രാജാവിന് കഴിയുമോ അവനാണ് രാജ്യാർഹനായ രാജാവ്. പണ്ട് മഹാത്മാവായ ഭാർഗ്ഗവൻ ഈ ശ്ലോകം ചൊല്ലിയിട്ടുണ്ട്. രാജാവിനെപ്പറ്റി കഥപറഞ്ഞ സന്ദർഭത്തിലാണ് ഇതു പാടിയത്.

'മുന്നം മന്നനെ നേടേണം
പിന്നെ ഭാര്യാധനങ്ങളെ
മന്നനില്ലാത്ത മന്നിങ്കൽ
ഭാര്യയെങ്ങെങ്ങുവാൻ ധനം?'

രാജ്യാർത്ഥിയുടെ രാജ്യത്ത് രക്ഷയിൽപരമായി മറ്റൊരു വസ്തുവുമില്ല. അതാണ് സനാതനമായ ധർമ്മം. ലോകധാരണ മാണ് ഏറ്റവും കേൾവികേട്ട കാര്യം. പ്രാചേതസനായ മനു രണ്ടു ശ്ലോകം രാജധർമ്മത്തെപ്പറ്റി ചൊല്ലിയിട്ടുണ്ട്, മനസ്സുവെച്ചു കേട്ടാലും:

"തകർന്ന നൗക കടലിൽ-
പ്പോലാറു വിടണം പുമാൻ
ഓതാത്ത ഗുരുവെ, പിന്നെ-
യോത്തറ്റ ഋത്വിക്കിനേയുമേ,
രക്ഷിക്കാത്തോരു രാജാവെ,
പ്രിയംചൊല്ലാത്ത ഭാര്യയെ,
ഗ്രാമാർത്ഥി ഗോപനെ, വന-
കാംക്ഷി ക്ഷുരകനേയുമേ."

**58. യുധിഷ്ഠിരാദിസ്വസ്ഥാനഗമനം** – ഭീഷ്മൻ പറഞ്ഞു: "ഹേ, യുധിഷ്ഠിരാ! ഇതാണ് രാജധർമ്മങ്ങളുടെ സാരം. മറ്റു ധർമ്മങ്ങളൊന്നും ഭഗവാനായ ബൃഹസ്പതി വാഴ്ത്തുന്നി ല്ല. തപോധനനും, ഭഗവാനുമായ ശുക്രനും, പ്രാചേതസനായ മനുവും, സഹസ്രാക്ഷനായ ഇന്ദ്രനും, ഭഗവാനായ ഭരദ്വാജനും, മുനിയായ ഗൗരശിരസ്സും, രാജശാസ്ത്രപ്രണേതാക്കളായ ബ്രഹ്മ ണ്യവാദികളും വാഴ്ത്തുന്നത് രക്ഷയെത്തന്നെയാണ്. രക്ഷ യാണ് രാജാവിന്റെ പരമമായ ധർമ്മം.

ഹേ രാജീവനേത്രാ, രാജാക്കൾക്ക് സാധിക്കേണ്ട സാധനം കേൾക്കുക: ചാരൻ, പ്രണിധി, ദാനം, അമത്സരം, യുക്ത്യാ ദാനം, സാധുസംഗ്രഹണം, ശൗര്യം, ദാക്ഷ്യം, സത്യം, പ്രജാഹിതം, ശത്രുപക്ഷവിഭേദനം, ജീർണ്ണഗൃഹം നന്നാക്കൽ, കാലചോദിത മായി രണ്ടു വിധം ദണ്ഡപ്രയോഗം, സാധുക്കളെ കൈവിടാതി രിക്കുക, കുലീനരെ സ്വീകരിക്കുക, സംഗ്രാഹ്യസംഗ്രഹണം, ബുദ്ധിമാന്മാരെ സേവിക്കുക, ബലഹർഷണം, നാട്ടുകാരെ പാലി ക്കുക, കാര്യങ്ങളിൽ ഖേദിക്കാതിരിക്കുക, ഭണ്ഡാരം വളർത്തു ക, പുരഗുപ്തി, അവിശ്വാസം, പൗരസംഘാതഭേദം, ശത്രുമദ്ധ്യ സ്ഥമിത്രന്മാരിൽ നല്ലമട്ടിലുള്ള നോട്ടം, ഭൃത്യഭേദനം, തന്റെ പുര ത്തിന്റെ കാഴ്ച, അവിശ്വാസം, ആശ്വാസം നല്കൽ, നീതിധർമ്മാ നുസരണം, നിത്യം ഉദ്യമം, ശത്രുക്കൾക്ക് അനവജ്ഞാനം, അനാ ര്യപരിവർജ്ജനം ഇവയെല്ലാം രാജാക്കന്മാർക്കു പുരോഗതിക്കു വേണ്ട കടമകളായി ബൃഹസ്പതി പറഞ്ഞിട്ടുണ്ട്. രാജധർമ്മ ത്തിന്റെ മൂലംഅടങ്ങിയ ബൃഹസ്പതിയുടെ ശ്ലോകങ്ങൾ നീ കേൾക്കുക:

'ഉത്സാഹാലമൃതം നേടി,
പൗരുഷാൽ കൊന്നു ദൈത്യരെ,
ഉത്ഥാനത്താലഹോ വിണ്ണി-
ലിന്ദ്രൻ ശ്രേഷ്ഠത്വമാർന്നിതേ.

ഉത്ഥാനവീരനാം ധീമാൻ
വാഗ്വീരന്മാരിൽ മേലെയാം
നന്ദ്യാ സേവിപ്പു വാഗ്വീരൻ
ശ്രീമാനുത്ഥാനവീരനെ.

ബുദ്ധിമാനാകിലും രാജാ-
വുത്സാഹം വിട്ടിരിക്കുകിൽ
വിഷമില്ലാത്ത സർപ്പംപോൽ
ശത്രുക്കൾക്കും പ്രധൃഷ്യനാം.

നിന്ദചെയ്യൊല്ല ബലവാൻ
ശത്രു നിസ്സാരനാകിലും,
അല്പാഗ്നിയും ചുട്ടെരിക്കും
കൊന്നീടും വിഷബിന്ദുവും.'

ശത്രുവിന്റെ ഒരംഗംമാത്രം ഒന്നിച്ച് ദുർഗ്ഗത്തിൽനിന്നാൽ മതി, സമൃദ്ധനായ ക്ഷിതിപനായാലും അവന്റെ ദേശമൊക്കെ

ചുട്ടെരിക്കുവാൻ. രാജാവ് അവന്റെ ഉള്ളിലെ കുടിലതയും, അവൻ ചെയ്യുന്ന പാപവും ആർജ്ജവംകൊണ്ട് മറയ്ക്കണം. ലോകത്തെ സംയോജിപ്പിക്കുവാൻ ധർമ്മിഷ്ഠമായ ക്രിയകൾ ചെയ്യണം. വലിയ രാജ്യം അകൃതാത്മാക്കൾക്കു കൊണ്ടുനടക്കാനാവില്ല. മൃദുവായ രാജാവിന് ഉത്തമമായ സ്ഥാനം ഏല്ക്കുവാൻ ആവുകയില്ല. സർവ്വഭോജ്യവസ്തുക്കളോടുകൂടിയ രാജ്യം എന്നും കൗടില്ല്യംകൊണ്ടുമാത്രം ഭരിക്കാനാവില്ല. അതുകൊണ്ട് നീ മദ്ധ്യവർത്തിയാവുക. ഹേ യുധിഷ്ഠിരാ! നാട്ടുകാരെ കാക്കുന്ന രാജാവിന്ന് വിപത്തുണ്ടായാലും അവന്ന് അതു മഹാ ധർമ്മമാണെന്നു കരുതണം. ഈ നിലയിലാണ് രാജാക്കന്മാർ വർത്തിക്കേണ്ടത്. നിന്നോട് ഈ രാജധർമ്മങ്ങൾ ഞാൻ അല്പമൊന്നു പറഞ്ഞു. ഇനി നിനക്ക് സംശയമുള്ളതു ചോദിക്കാം."

വൈശമ്പായനൻ പറഞ്ഞു: "അപ്പോൾ ഭഗവാൻ വ്യാസനും, ദേവസ്ഥാനനും, അശ്മനും, വാസുദേവനും, കൃപനും, സഞ്ജയനും, സാത്യകിയും സന്തോഷപൂർണ്ണമായ മുഖത്തോടെ 'നന്ന്! നന്ന്!' എന്നു ഹർഷിച്ച് പുരുഷവ്യാഘ്രനും, ധർമ്മവിത്തമനുമായ ഭീഷ്മനെ പ്രശംസിച്ചു.

ഈ സമയത്ത് ദൈന്യത്തോടെ കണ്ണിൽ കണ്ണുനീർ നിറഞ്ഞ യുധിഷ്ഠിരൻ ഭീഷ്മന്റെ കാലുപിടിച്ചു പറഞ്ഞു:'പിതാമഹാ! മഹാബാഹോ, നാളെ ഞാൻ എന്റെ സന്ദേഹം അങ്ങയെ ഉണർത്തിക്കാം. ഭൂമിയിലെ ചാറു വലിച്ചെടുത്ത് ഭാസ്കരൻ ഇതാ അസ്തമിക്കുന്നു.'

കേശവൻ ദ്വിജന്മാരെ വന്ദിച്ചു. കൃപനും, യുധിഷ്ഠിരനും, മറ്റുള്ളവരും ഭീഷ്മനെ പ്രദക്ഷിണംവെച്ചു. അവർ എല്ലാവരും സസന്തോഷം തേരിൽക്കയറി. ഹസ്തിനാപുരത്തിന്നടുത്തുകൂടി ഒഴുകുന്ന ദൃഷദ്വതീനദിയിൽ ഇറങ്ങി അവരെല്ലാം സ്നാനം ചെയ്തു. ദൃഷദ്വതീസ്നാനംകൊണ്ട് ശുഭവ്രതാഢ്യരായി കൃതോദകന്മാരായി ജപിച്ച് കൃതമംഗളന്മാരായി മുറയ്ക്ക് അവർ സന്ധ്യാവിധി അനുഷ്ഠിച്ചു. അനന്തരം പരന്തപന്മാരായ അവർ ഹസ്തിനാപുരത്തേക്കു പോയി."

**59. സൂത്രാദ്ധ്യായം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ നേരം പ്രഭാതമായപ്പോൾ യാദവന്മാരും, പാണ്ഡവന്മാരും പൂർവ്വാഹ്നക്രിയകളെല്ലാം ചെയ്തതിന്നുശേഷം പുരാകാരമായ രഥങ്ങളിൽ കയറി കുരുക്ഷേത്രത്തിലേക്കു പുറപ്പെട്ടു. അവിടെ ഭീഷ്മന്റെ സന്നിധിയിൽച്ചെന്ന്, പിതാമഹന്റെ രാത്രിയിലെ നിദ്രാസുഖത്തെക്കുറിച്ച് അന്വേഷിച്ചു. വ്യാസൻമുതലായ ഋഷീന്ദ്രന്മാരെ കൈകൂപ്പി അവർ ആദരിച്ചു. അതിന്നുശേഷം അവരെല്ലാവരും ഭീഷ്മന്റെ ചുറ്റും ഇരുന്നു. പിന്നെ തേജസ്വിയായ യുധിഷ്ഠിരമഹാരാജാവ് ഭീഷ്മനെ പൂജിച്ച്, കൈ തൊഴുത്, സവിനയം ഇപ്രകാരം ചോദിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പരന്തപനായ രാജാവേ,'രാജാവ്' എന്ന് പ്രചാരത്തിലിരിക്കുന്ന വാക്കിന്റെ ഉത്ഭവം എങ്ങനെയാണ്? അതു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നരന്മാർക്കൊക്കെ കൈകളും, കഴുത്തും, ബുദ്ധീന്ദ്രിയങ്ങളും തുല്യമാണ്. ഉള്ളിലെ സുഖവും, ദുഃഖവും തുല്യമാണ്. വയറും, പുറവും, മുഖവും തുല്യമാണ്. ചോരയും, മാംസവും തുല്യമാണ്. ശ്വാസോച്ഛ്വാസവും, പ്രാണനും, ശരീരവും തുല്യമാണ്. ജനനവും, മരണവും തുല്യമാണ്. എല്ലാ ഗുണങ്ങളും തുല്യമാണ്. പിന്നെ ബുദ്ധിയേറിയ ശൂരന്മാർക്ക് എന്താണ് ഇത്ര മേന്മയ്ക്കവകാശം? ശൂരന്മാരും, വീരന്മാരുമുള്ള ഈ ഭൂമിയൊട്ടുക്ക് ഭരിക്കുവാനും, രക്ഷിക്കുവാനും ഈ ലോകത്തിന്റെ പ്രസാദത്തെപ്പറ്റി ചിന്തിക്കുവാനും എന്തവകാശം? ആ ഒരുത്തന്റെ പ്രസാദം കൊണ്ട് ലോകം മുഴുവൻ സന്തോഷിപ്പിക്കുകയും ആ ഒരുത്തൻ ഉഴന്നുപോയാൽ എല്ലാവരും ഉഴലുകയും ചെയ്യുന്നു. ഇത് എന്തുകൊണ്ടാണെന്നറിയുവാൻ എനിക്കു വലിയ ആഗ്രഹം തോന്നുന്നു. അല്ലയോ വാഗ്മിപുംഗവാ, ഇക്കാര്യം അങ്ങ് ശരിക്കു പറഞ്ഞുതന്നാലും! ഇത് ചെറിയ കാര്യമാണെന്ന് എനിക്കു തോന്നുന്നില്ല. ലോകം മുഴുവൻ ദേവനെപ്പോലെയുള്ള ഒരു മനുഷ്യന്റെ കീഴിൽ നില്ക്കുന്നു!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ നരവ്യാഘ്രാ, നീ മനസ്സുവെച്ച് കേൾക്കുക; എല്ലാം ഞാൻ പറഞ്ഞുതരാം.

പണ്ട് കൃതയുഗത്തിലാണ് രാജ്യം എന്ന ഒരു ക്രമം ആദ്യമായി ഉണ്ടായത്. ആദിയിൽ രാജ്യമില്ല, രാജാവുമില്ല; ദണ്ഡമില്ല, ദണ്ഡ്യനുമില്ല. ധർമ്മത്താൽ പ്രജകളെല്ലാം പരസ്പരം സംരക്ഷിച്ചിരുന്നു. ധർമ്മത്താൽ തമ്മിൽത്തമ്മിൽ പരിപാലിക്കപ്പെട്ടിരുന്ന നരർ പിന്നെ ഖേദിക്കുവാനിടയായി. അവർക്ക് ഉള്ളിൽ മോഹം ജനിച്ചു. മാനുഷർ മോഹത്തിന്ന് വശഗരായപ്പോൾ ഓരോ മോഹവും പ്രതിവിമോഹവുംകൊണ്ട് അവരുടെ ധർമ്മം കെട്ടുപോയി. മനുഷ്യന്റെ പ്രതിപത്തി ഇടിഞ്ഞ സമയത്ത് അവൻ മോഹത്തിന്റെ അധീനത്തിലായി. അപ്പോൾ എല്ലാവരും ലോഭത്തിന്ന് കീഴിലായി. കിട്ടാഞ്ഞതിൽ മനുഷ്യന്ന് ആശ ജനിച്ചു. അങ്ങനെ കാമമെന്ന ഒരു മനോഭാവം അവരിൽ ബലമായി ഉണ്ടായിവന്നു. അങ്ങനെ കാമമുണ്ടായപ്പോൾ അവരെ രാഗം ബാധിച്ചു അല്ലയോ യുധിഷ്ഠിരാ! അങ്ങനെ രാഗത്തിൽ മുഴുകിയ നരൻ കാര്യവും അകാര്യവും തിരിച്ചറിയാത്തവനായി! അപ്പോൾ മനുഷ്യർ അഗമ്യാഗമനം, വാച്യാവാച്യം, ഭക്ഷ്യാഭക്ഷ്യം, ദോഷാദോഷം ഇവയൊന്നും വിട്ടില്ല. അങ്ങനെ നരലോകം കലമ്പലായ കാലത്ത് വേദം നശിച്ചു. വേദം നശിച്ചപ്പോൾ യജ്ഞവും നശിച്ചു. വേദവും യജ്ഞവും ക്ഷയിച്ചപ്പോൾ ദേവകൾ ഭയപ്പെട്ടു. അങ്ങനെ വന്നപ്പോൾ അവർ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. എല്ലാ ദേവന്മാരും കൈകൂപ്പി, ദുഃഖത്തോടെ ബ്രഹ്മാവിനെ ഇപ്രകാരം ഉണർത്തിച്ചു:'ഭഗവാനെ, മർത്ത്യഭൂമിയിൽ ലോഭമോഹാദികളായ ഭാവങ്ങൾ വേദത്തെ ഗ്രസിച്ചുകളഞ്ഞു. ഞങ്ങൾ അതിൽ ഭയപ്പെട്ടുപോയിരിക്കുന്നു. വേദത്തിന്റെ നാശംകൊണ്ട് യജ്ഞവും കെട്ടുപോയിരിക്കുന്നു. അതുകൊണ്ട് ത്രിലോകനാഥാ, ദേവന്മാരായ ഞങ്ങൾ മർത്ത്യതുല്യന്മാരായിത്തീർന്നിരിക്കുന്നു. ദേവന്മാരായ ഞങ്ങൾ കീഴ്പ്പോട്ടു വർഷിക്കുന്നവരാണല്ലോ. നരന്മാർ മേല്പോട്ടും വർഷിക്കുന്നവരാണ്. അവർ ആക്രിയ ചെയ്യാതായപ്പോൾ യാഗംമൂലം ദേവന്മാരെ പ്രസാദിപ്പിക്കാതായപ്പോൾ ഞങ്ങളുടെ കഥ സംശയത്തിലായിരിക്കുന്നു. പിതാമഹാ! അങ്ങ് ഞങ്ങളുടെ നിഃശ്രേയസത്തെപ്പറ്റി, അങ്ങയുടെ പ്രഭാവത്തിൽനിന്നുത്ഭവിച്ച നിഃശ്രേയസത്തെപ്പറ്റി ചിന്തിച്ചാലും. ഞങ്ങളുടെ ദേവത്വം നശിക്കാതിരിക്കുവാൻ അങ്ങ് ഉടനടി വേണ്ടതു ചെയ്താലും!'

ദേവന്മാർ പറഞ്ഞതുകേട്ട് ഉടനെ സ്വയംഭൂവായ ഭഗവാൻ പറഞ്ഞു:'അല്ലയോ അമർത്ത്യരേ, നിങ്ങൾ ഭയപ്പെടേണ്ട. ഞാൻ നിങ്ങളുടെ ശ്രേയസ്സിന്നുവേണ്ട മാർഗ്ഗം ചിന്തിക്കാം.'

അങ്ങനെ ദേവന്മാരെ സമാശ്വസിപ്പിച്ച് സ്വയംഭൂ, താൻ തന്നെ സ്വന്തം ബുദ്ധികൊണ്ട്, നൂറായിരം അദ്ധ്യായത്തിൽ ധർമ്മസംഹിത നിർമ്മിച്ചു. അതിൽ വേണ്ടവിധത്തിൽ ധർമ്മം, അർത്ഥം, കാമം എന്നിവയെ വർണ്ണിച്ചിട്ടുണ്ട്. അതിനെ ത്രിവർഗ്ഗം എന്നു പറയുന്നു. നാലാമതായി അതിൽ മോക്ഷമാർഗ്ഗത്തെയും പറഞ്ഞിരിക്കുന്നു. അതു വെവ്വേറെ അർത്ഥമുള്ളതും, വെവ്വേറെ ഗുണമുള്ളതുമാണ്. മോക്ഷത്രിവർഗ്ഗം എന്നത് സത്വം, രജസ്സ്, തമസ്സ് ഇവയാണ്. സ്ഥാനം, വൃദ്ധി, ക്ഷയം ഇവ ദണ്ഡജമായ ത്രിവർഗ്ഗമാണ്. നീതി ഭവമായ ഷഡ്‌വർഗ്ഗം, ആത്മാവ്, ദേശം, കാലം, സാധനം, സാദ്ധ്യം, സഹായം, കാരണം ഇവയാണ്. പിന്നെ തർക്കശാസ്ത്രം. വാർത്ത, ദണ്ഡനീതി ഇവ ഇതിൽ വിസ്തരിച്ചിട്ടുണ്ട്. അമാത്യരക്ഷ, പ്രണിധി, രാജപുത്രലക്ഷണം, പലേ ഉപായത്തോടുകൂടിയ പലമാതിരി ചാരപ്രയോഗം, സാമം, ദാനം, ഭേദം, ദണ്ഡം, ത്യാഗം ഇവയെല്ലാം രാജാവേ, അതിൽ പറഞ്ഞിട്ടുണ്ട്. അപ്രകാരംതന്നെ എല്ലാ മന്ത്രങ്ങളും ഭേദസാധനം, വിഭ്രമം, മന്ത്രത്തിന്റെ സിദ്ധി, അസിദ്ധി, അവയുടെ ഫലം ഇവ അതിൽ വർണ്ണിച്ചിട്ടുണ്ട്. മൂന്നു വിധം സന്ധികൾ, ഹീനം, മദ്ധ്യമം, ഉത്തമം, ഭയം, സൽക്കാരം, വിത്തം ഇവയെപ്പറ്റിയെല്ലാം അതിൽ വർണ്ണിച്ചിരിക്കുന്നു. അപ്രകാരം നാലു യാത്രാകാലങ്ങൾ, ത്രിവർഗ്ഗത്തിന്റെ വിസ്തരം, ധർമ്മവിജയം, അർത്ഥവിജയം ഇവ മുറയ്ക്കു പറഞ്ഞിട്ടുണ്ട്. പിന്നെ ആസുരമായ വിജ

യവും അതിൽ വർണ്ണിച്ചിരിക്കുന്നു. പഞ്ചവർഗ്ഗത്തിന്റെ മൂന്നു മാതിരി ലക്ഷണവും വർണ്ണിച്ചിട്ടുണ്ട്. പിന്നെ സൈന്യത്തെപ്പറ്റി ഒളിവായും വെളിവായും പ്രതിപാദിച്ചിട്ടുണ്ട്. വെളിവായി എട്ടു വിധവും, ഒളിവായി പലമാതിരിയും പറയപ്പെട്ടിരിക്കുന്നു. തേര്, ആന, കുതിര, കാലാൾ, അടിമകൾ, കപ്പൽ, ചാരന്മാർ, ആചാര്യന്മാർ ഇവയാണ് സൈന്യത്തിന്റെ പ്രത്യക്ഷമായ ആംഗങ്ങൾ. ജംഗമം, അജംഗമം, വിഷം, ചൂർണ്ണം ഇവയുടെ യോഗം, ഇവയെ തൊടുന്നതിലും കഴിക്കുന്നതിലും രഹസ്യമായ മൂന്നുതരം വിധങ്ങൾ, ഇവയും, ശത്രുക്കൾ, മിത്രങ്ങൾ, ഉദാസീനന്മാർ ഇവയും വർണ്ണിച്ചിരിക്കുന്നു. പിന്നെ മാർഗ്ഗഗുണം, ഭൂമിക്കുള്ള ഗുണങ്ങൾ, അത്മസംരക്ഷണം, ആശ്വാസം, നിർമ്മാണങ്ങളുടെ നോട്ടം എന്നിങ്ങനെ പല കല്പനാഭേദങ്ങളും, ആന, ആൾ, തേർ, കുതിരകൾ ഇവകൊണ്ടുള്ള പലതരം വ്യൂഹങ്ങൾ, പിന്നെ പലതരം യുദ്ധകൗശലങ്ങൾ, ഉൽപ്പാതങ്ങൾ, നിപാതങ്ങൾ, പ്രശസ്തി, നല്ല തിരിഞ്ഞോട്ടം, ശസ്ത്രം നന്നാക്കുന്നതിലുള്ള ജ്ഞാനം ഇവയൊക്കെ ഹേ ഭരതർഷഭാ! ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. ഇപ്രകാരം ബലവ്യസനയോഗം, ബലഹർഷണം, പീഡ, ആപത്തിന്റെ കാലം, കാലാൾജ്ഞാനം, അടയാളപ്പരസ്യം, രണ്ടു യോഗങ്ങളുടേയും നടത്തൽ, ചാരന്മാരാലും, കാടന്മാരാലും, ശത്രുരാജ്യത്തിന്റെ പീഡനം, വിഷം, അഗ്നി ഇവ പ്രയോഗിക്കുന്നവർ, പ്രതിമാകാരന്മാർ, യജമാനന്മാരുടെ ഭേദവിധി, ധാന്യാദികളുടെ നാശം, നാഗഭൂഷണം, യോഗംകൂടൽ, ഭക്താരാധനം, വിശ്വസിപ്പിക്കൽ ഇവയാൽ ഏഴംഗമുള്ള രാജ്യത്തിന്റെ നാശം, അഭിവൃദ്ധി, സമത്വം, കൃതമായ സാമർത്ഥ്യയോഗം, രാഷ്ട്രത്തിന്റെ വിവർദ്ധനം ഇവയെല്ലാം അതിൽ നന്നായി പറഞ്ഞിട്ടുണ്ട്. ശത്രുമിത്രോദീനങ്ങളായ സംഗതികളിൽ ശത്രുമിത്രോദീനന്മാരെപ്പറ്റി വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. ബലവാന്മാരുടെ അവമർദ്ദം, പതീഘാതം എന്നിവയും, മഹാസൂക്ഷ്മമായ വ്യവഹാരം, കണ്ടകങ്ങളുടെ ശോധനം, ശ്രമം, വ്യായാമയോഗം, ദാനം, ദ്രവ്യാർജ്ജനം, അഭൃതന്മാർ, ഭരണം, ഭൃതന്മാരുടെ നേട്ടം, കാലം നോക്കി ദ്രവ്യദാനം, വ്യസനത്തിൽപ്പെടാതിരിക്കൽ, രാജാവിന്റേയും സേനാപതിയുടെയും ഗുണങ്ങൾ, ത്രിവർഗ്ഗത്തിന്റെ കരണം, ഗുണദോഷങ്ങൾ, പലതരം ദുശ്ചേഷ്ടിതം, സേവാവൃത്തി, എല്ലാറ്റിലും ശങ്ക, പ്രമാദത്തിൽപ്പെടാതിരിക്കൽ, കിട്ടാത്തതു സമ്പാദിക്കൽ, കിട്ടിയത് അഭിവൃദ്ധിപ്പെടുത്തൽ, വർദ്ധിച്ചത് വിധിപ്രകാരം പാത്രം നോക്കി ദാനംചെയ്യൽ, ധർമ്മത്തിന്നുവേണ്ടിയുള്ള അർത്ഥദാനം, കാമത്തിന്നുള്ള അർത്ഥദാനം, വ്യസനത്തിലുള്ള അർത്ഥദാനം ഇങ്ങനെ നാലു തരം ദാനങ്ങളും ഇതിൽ വർണ്ണിച്ചിട്ടുണ്ട്. പിന്നെ ക്രോധജങ്ങൾ. മഹോഗ്രങ്ങൾ, കാമജങ്ങൾ ഇങ്ങനെ ഹേ കുരുശ്രേഷ്ഠാ, പത്തുമാതിരി വ്യസനങ്ങൾ ഇതിൽ വർണ്ണിച്ചിരിക്കുന്നു.

വേട്ട, ചൂതാട്ടം മദ്യപാനം, സ്ത്രീസേവ, ഇവ കാമജങ്ങളാണെന്നു ബ്രഹ്മാവ് വിധിച്ചിരിക്കുന്നതായി ആചാര്യന്മാർ ഉപദേശിച്ചിരിക്കുന്നു. വാക്കിൽ പരുഷത, ഉഗ്രത, ദണ്ഡപാരുഷ്യം, ദേഹം നിഗ്രഹിക്കൽ, ത്യാഗം, അർത്ഥദൂഷണം, പലതരം യന്ത്രങ്ങൾ, അവയുടെ ഉപയോഗം, അവമർദ്ദം, പ്രതീഘാതം, ഗൃഹഭഞ്ജനം, ചൈത്യവൃക്ഷം തകർക്കൽ, കൃഷി മുതലായവയുടെ ഫലം രോധിക്കൽ, കോപ്പുകൾ, മെയ്ക്കോപ്പുകൾ ഇവയെ നിർമ്മിക്കുന്നത്- ഇവയെപ്പറ്റിയൊക്കെ ഇതിൽ പ്രതിപാദിക്കുന്നുണ്ട്.

ആനകം, പണവം, ഭേരി, ശംഖ് ഇവ, ദ്രവ്യാർജ്ജനം, മർദ്ദനം ഇവ ഹേ യുധിഷ്ഠിരാ, ആറുവിധത്തിലാണ്. ലബ്ധപ്രശമനം, ശത്രുക്കളുടെ പൂജനം, വിദ്വാന്മാരെ സ്നേഹിക്കൽ, ദാനം, ഹോമവിധിയെക്കുറിച്ചുള്ള ജ്ഞാനം, മംഗളാലംഭനം, ദേഹാലങ്കാരം, ആഹാരയോജനം, ആസ്തികൃബോധം, ഒറ്റയ്ക്ക് ഉത്ഥാനവിധി, സത്യത്വം, നല്ല വാക്കുകൾ, സഭോത്സവാദിക്രിയകൾ, കേതനക്രിയ, പരസ്യമായും രഹസ്യമായും ജനങ്ങൾ കൂടുന്ന സ്ഥലങ്ങളിൽ മുൻപറഞ്ഞ ക്രിയകൾ വൃത്തത്തിൽച്ചേർന്ന നോട്ടം, വിപ്രന്മാർക്കുള്ള അദണ്ഡ്യത്വം, യുക്തികൊണ്ടു ശിക്ഷചെയ്യൽ, അനുഭവി, സ്വജാതിയിൽപ്പെട്ട ഗുണവാന്മാർക്കുള്ള പൂജ്യത, പൗരരക്ഷണം, രാഷ്ട്രവർദ്ധനം, പന്ത്രണ്ടു മണ്ഡലങ്ങളുടെ ചിന്ത, എഴുപത്തിരണ്ടുവിധം ദേഹസംസ്കാരഭേദം, ദേശം, ജാതി, കുലം ഇവയുടെ വ്യത്യസ്തധർമ്മങ്ങൾ ഇവയെല്ലാം ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. ധർമ്മം, അർത്ഥം, കാമം, മോക്ഷം ഇവയെക്കുറിച്ചും വിവരിക്കുന്നുണ്ട്. ഉപായങ്ങൾ, ധനകാംക്ഷ, ഭൂരിദക്ഷിണ, മൂലകർമ്മക്രിയ, മായാപ്രയോഗം ഇവയും ജലം കേടുവരുത്തൽ ഇങ്ങനെ പലപ്രകാരത്തിൽ ജനങ്ങളെ ദുർമ്മാർഗ്ഗങ്ങളിൽനിന്നു പിന്തിരിപ്പിച്ച് നല്ലവഴിക്കു കൊണ്ടുപോകുവാൻ ഉപകരിക്കുന്ന എല്ലാ നീതിശാസ്ത്രവും ഇതിൽ ഉൾക്കൊളളിച്ചിട്ടുണ്ട് രാജശ്രേഷ്ഠാ!

ശുഭമായ ഈ ശാസ്ത്രം നിർമ്മിച്ചതിന്നുശേഷം ഭഗവാനായ പ്രഭു ഇന്ദ്രാദികളായ സുരന്മാരോട് സസന്തോഷം അരുളിച്ചെയ്തു: 'ഹേ സുരന്മാരേ, ലോകോപകാരത്തിന്നുവേണ്ടി ത്രിവർഗ്ഗം സ്ഥാപിക്കുവാൻ വാക്കിന്റെ നവനീതമായി ഈ ബുദ്ധി എന്നിൽ ഉദിച്ചു. അത് ദണ്ഡത്തോടൊപ്പം ലോകത്തെ സംരക്ഷിച്ച് നിഗ്രഹാനുഗ്രഹങ്ങൾ ചെയ്ത് ലോകംതോറും ചരിക്കുന്നതാണ്. ദണ്ഡം നയിക്കുന്ന ഇത് ദണ്ഡത്തെ നയിക്കുന്നതായി ദണ്ഡനീതി എന്ന പേരിൽ മൂന്നു ലോകത്തിലും വ്യാപിക്കുന്നതാണ്. ഷാഡ്ഗുണ്യഗുണം കലർന്ന ഇത് മഹാത്മാക്കളിൽ നില്ക്കുന്നതാണ്. ഇതിൽ ധർമ്മാർത്ഥകാമമോക്ഷങ്ങളെല്ലാം പ്രതിപാദിച്ചിട്ടുണ്ട്.' പിന്നെ ആ നീതിയെ ഭഗവാൻശങ്കരൻ കൈക്കൊണ്ടു. ബഹുരൂപനും വിശാലാക്ഷനും സ്ഥാണുവും ഗൗരീശ്വരനുമായ ശിവൻ ജനങ്ങളുടെ ആയുസ്സിന്റെ ഹ്രസ്വത കണ്ട് അവർക്കു പാകത്തിന്ന് ബ്രഹ്മകൃതമായ ആ മഹാശാസ്ത്രം, അർത്ഥഗംഭീരമായ ആ ശാസ്ത്രം ചുരുക്കിയെഴുതി 'വൈശാലാക്ഷം' എന്ന ആ സംഗ്രഹം ദേവേശ്വരനായ സുബ്രഹ്മണ്യൻ കൈക്കൊണ്ടു. അതിന്ന് പതിനായിരം അദ്ധ്യായമുണ്ട്. ആ ശാസ്ത്രം ഒന്നുകൂടി ചുരുക്കി അയ്യായിരത്തിൽ ഒതുക്കി ദേവേന്ദ്രൻ നിർമ്മിച്ചു. അത് വളരെ പണിപ്പെട്ട് ബൃഹസ്പതി മൂവായിരമാക്കി ചുരുക്കി. അതിന്ന 'ബാർഹസ്പത്യം' എന്നാണ് പേര്. അതുതന്നെ ഒന്നുകൂടി ചുരുക്കി ശുക്രമഹർഷി ആയിരം അദ്ധ്യായത്തിൽ ഒതുക്കി. അമിതപ്രജ്ഞനും യോഗാചാര്യനുമായ ശുക്രൻ ആ ശാസ്ത്രം ഇങ്ങനെ സംഗ്രഹിച്ചു. ഇപ്രകാരം മനുഷ്യായുസ്സിന്റെ ഹ്രസ്വത കണ്ട മഹർഷിമാർ ലോകാനുഗ്രഹത്തിന്നുവേണ്ടി സംക്ഷേപിച്ചു.

പിന്നെ ദേവന്മാർ ചെന്ന് പ്രജേശ്വരനായ മഹാവിഷ്ണുവിനോടുണർത്തിച്ചു: 'മനുഷ്യരിൽ ശ്രേഷ്ഠനായ ഒരുവന്ന് ഇത് ഉപദേശിക്കണം. അതിന്നു പറ്റിയ ഒരാളെ ഭഗവാൻ കാണിച്ചുതരണം.' ശ്രീനാരായണൻ ചിന്തിച്ചു:'ഇപ്പോൾ ആരേയും അതിന്നു പറ്റിയതായിക്കാണുന്നില്ല. ശരി ഒരുത്തനെ സൃഷ്ടിച്ചേക്കാം' എന്നുവെച്ച് ഭഗവാൻ തേജസ്സേറിയ 'വിരജസ്സി'നെ മനസ്സുകൊണ്ട് സൃഷ്ടിച്ചു. മഹാഭാഗനായ വിരജസ്സ് രാജ്യഭാരം കൈയേറ്റില്ല. അവന്റെ ബുദ്ധി സന്ന്യാസത്തിലേക്കു തിരിഞ്ഞു. പിന്നെ അവന്റെ കീർത്തിമാനായ പുത്രനും സന്ന്യാസത്തിലേക്കുതന്നെ തിരിഞ്ഞു. അവന്റെ പുത്രനായ കർദ്ദമനും വലിയ തപസ്വിതന്നെയായി. കർദ്ദമരാജാവിന്റെ മകൻ സന്ന്യസിച്ചപ്പോൾ അനംഗൻ എന്ന പുത്രൻ സാധുജനസംരക്ഷണത്തിന്നുവേണ്ടി രാജ്യഭാരം കൈയേറ്റു. ദണ്ഡനീതിയിൽ വിശാരദനായി. അനംഗന്റെ പുത്രൻ ബുദ്ധിമാനും ബലവാനുമായിരുന്നു. 'നീതിമാൻ' എന്നു പ്രസിദ്ധനായ അവൻ മഹാരാജ്യം അച്ഛനിൽനിന്ന് ഏറ്റുവാങ്ങി അർത്ഥേന്ദ്രിയവശസ്ഥനായി. അവന്റെ ഭാര്യ മൃത്യുവിന്റെ മാനസീപുത്രിയായ സുനീഥയായിരുന്നു കൗരവശ്രേഷ്ഠാ! അവൾ മൂന്നുലോകത്തിലും പേർ പുകഴ്ന്നവളായിരുന്നു. 'വേന'നെ അവൾ പ്രസവിച്ചു.

വേനൻ രാഗദ്വേഷങ്ങൾപൂണ്ട് നാട്ടുകാർക്ക് അന്യായവും അധർമ്മവും ചെയ്തു. അവന്റെ ദുർന്നയം സഹിക്കാതെ മഹർഷികൾ മന്ത്രം ജപിച്ചു വിട്ട കുശപ്പുല്ലുകൊണ്ട് അവനെ സംഹരിച്ചു. എന്നുതന്നെയല്ല, മന്ത്രശക്തികൊണ്ട് അവന്റെ വലം

തുട കടഞ്ഞു. അതിൽനിന്ന് കുള്ളനും വികൃതാംഗനുമായ പുത്രൻ ജനിച്ചു. കരിമുട്ടിപോലെയുള്ള ദേഹം, ചോരക്കണ്ണ്. കറുത്ത തലമുടി ഇങ്ങനെ ഒരു സത്വം പിറന്നു. അവനോട് ബ്രഹ്മർഷികൾ നിഷാദിക്കുക എന്നു പറഞ്ഞു. ക്രൂരന്മാരും ശൈലവനങ്ങളെ ആശ്രയിക്കുന്നവരുമായ നിഷാദർ അവന്നുണ്ടായ സന്താനങ്ങളാണ്. വിന്ധ്യാടവിയിൽക്കാണുന്ന അസംഖ്യം മ്ലേച്ഛന്മാരും അവന്റെ സന്താനപരമ്പരകളാണ്.

പിന്നെ വേനന്റെ വലംകൈ മഹർഷികൾ കടഞ്ഞു. അതിൽനിന്ന് ഇന്ദ്രതുല്യമായ ഒരു പുരുഷരൂപം ഉയർന്നു. വാൾ അരയിൽ തൂക്കി, ചട്ടയിട്ട്, വില്ലും അമ്പും ധരിച്ച്, വേദവേദാംഗങ്ങളൊക്കെ പഠിച്ച് അവൻ ധനുർവ്വേദവിചക്ഷണനായി വിളങ്ങി. ആ നരോത്തമനിൽ എല്ലാ ദണ്ഡനീതിയും ചെന്നുചേർന്നു. ആ വൈന്യൻ തൊഴുത് മഹർഷികളോടു പറഞ്ഞു:'ഹേ മഹാശയന്മാരേ, ധർമ്മാർത്ഥം കാണുന്ന സൂക്ഷ്മമായ ബുദ്ധി എനിക്കു ലഭിച്ചിരിക്കുന്നു. അതുകൊണ്ട് ഞാൻ എന്തുചെയ്യേണമെന്ന് തത്ത്വത്തോടെ പറഞ്ഞുതന്നാലും. അർത്ഥപൂർണ്ണമായ കാര്യങ്ങൾ എന്നോട് നിങ്ങൾ ഉപദേശിക്കുക. അത് ഞാൻ വേണ്ടപോലെ ചെയ്തുകൊള്ളാം. അതിനെക്കുറിച്ച് ആവലാതിപ്പെടേണ്ടതില്ല.' വൈന്യൻ ഇപ്രകാരം പറഞ്ഞപ്പോൾ അവനോട് ദേവന്മാരും മുനിമുഖ്യന്മാരും പറഞ്ഞു: 'യാതൊരു മാറ്റവും സംഭവിക്കാത്ത ശരിയായ ധർമ്മം നീ ശങ്കിക്കാതെ ചെയ്തുകൊള്ളുക. പ്രിയവും അപ്രിയവും ഗണിക്കാതെ, എല്ലാ ജീവികളിലും സമഭാവനയോടെ നീതി നടത്തുക. കാമം, ക്രോധം, ലോഭം, മാനം ഇവയൊക്കെ മനസ്സിൽ ഏല്ക്കാതെ ദൂരെയകറ്റുക. നിത്യധർമ്മത്തെ നിലനിർത്തുവാൻ ധർമ്മംവിട്ടു പ്രവർത്തിക്കുന്ന ഏതു മനുഷ്യനായാലും അവനെ നീ നിന്റെ കൈകൊണ്ടു കൊന്നുകളയണം. വീണ്ടും നീ ഒരു പ്രതിജ്ഞ ചെയ്യണം. മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മം കൊണ്ടും ഞാൻ ഈ ഭൗമബ്രഹ്മം സംരക്ഷിക്കുന്നതാണ് എന്ന്. ദണ്ഡനീതിയിൽ ഉൾപ്പെട്ട ശാശ്വതമായ ധർമ്മം ഇന്നു ഞാൻ ശങ്കകൂടാതെ കാക്കുന്നതാണ്. സ്വാർത്ഥത്തിന്നുവേണ്ടി ഒന്നും ചെയ്യുന്നതല്ല എന്നും വിപ്രന്മാർ ദണ്ഡ്യരല്ലെന്നും നീ ശപഥം ചെയ്യണം. വർണ്ണസങ്കരത്തിൽനിന്ന് ലോകത്തെ രക്ഷിക്കുന്നതാണെന്നും ശപഥം ചെയ്യണം.' അവർ ഇപ്രകാരം പറഞ്ഞപ്പോൾ വൈന്യൻ ആ ദേവർഷിമാരോടും ദേവന്മാരോടുമായി ഇപ്രകാരം പറഞ്ഞു: 'എനിക്ക് വിപ്രന്മാർ യോഗ്യന്മാരും വന്ദ്യന്മാരുമാണ്. അവർ പുരുഷർഷഭന്മാരുമാണ്.' 'എന്നാൽ അങ്ങനെ ഭവിക്കട്ടെ' എന്ന് അവർ മറുപടി പറഞ്ഞു. ബ്രഹ്മമയനും വിദ്യാനിധിയുമായ ശുക്രൻ അവന്ന് പുരോഹിതനായി. ബാലഖില്യരും സാരസ്വതഗണങ്ങളും മന്ത്രിമാരായി. മഹർഷിയായ ഗർഗ്ഗൻ അവന്റെ ജ്യോത്സ്യനായി. മനുഷ്യരിൽ വൈന്യൻ എട്ടാമനാണ് എന്നാണു ശ്രുതി. അവന്ന് ആദ്യമായി ജനിച്ചവരാണ് സൂതമാഗധരായ വന്ദികൾ. പ്രതാപവാനായ വൈന്യൻ തന്റെ പുത്രന്മാർക്കു രാജ്യം നല്കി. ആനൂപദേശം സൂതനും മാഗധം മാഗധന്നും നല്കി. അങ്ങനെ വേണ്ടമാതിരി സമത്വം അവൻ ധരയിൽ നടപ്പാക്കി.

പണ്ട് ഭൂമിക്കു നിരപ്പുണ്ടായിരുന്നില്ല. ധാരാളം കുന്നും കുഴികളുമുണ്ടായിരുന്നു. അനേകം മന്വന്തരങ്ങളായി കുന്നും കുഴിയുമായിക്കിടന്നിരുന്ന ഭൂമി പാറകളും കല്ലുകളുമൊക്കെ വില്ലിന്റെ അഗ്രംകൊണ്ട് തട്ടിനീക്കി സമനിരപ്പാക്കി. ആ പ്രവൃത്തിമൂലം, പാറകൾ കുന്നുകൂട്ടിയിട്ടതുമൂലം, മലകളുണ്ടായി.

ഹേ പാണ്ഡവാ, വിഷ്ണുഭഗവാനും ദേവന്മാരും ദേവേന്ദ്രനും പ്രജാപതികളും മുനിമാരും വിപ്രന്മാരും വന്ന് അവനെ അഭിഷേകം ചെയ്തു.• രത്നങ്ങൾ ഉപഹാരങ്ങളായി നല്കി ഭജിച്ചു. സരിത്തുക്കളുടെ നാഥനായ സാഗരവും ഗിരിരാജാവായ ഹിമവാനും ഇന്ദ്രനും അവന്ന് ക്ഷയിക്കാത്ത ധനം നല്കി. ധർമ്മത്തിന്നും ദാമത്തിന്നും വേണ്ടതായ ധനം, സ്വർണ്ണം എന്നിവ മഹാമേരുവും കാഞ്ചനപർവ്വതത്തെ വൈശ്രവണനും നല്കി. ആന, കുതിര, ഹേ പാണ്ഡവാ! ആളുകൾ ഇവയൊക്കെ വൈന്യൻ മനസ്സിൽ വിചാരിച്ചപ്പോൾത്തന്നെ ഉണ്ടായി.

ജര, ദുർഭിക്ഷം, ആധി, വ്യാധി, സർപ്പഭയം, ചോരഭയം, തമ്മിൽ ഭയം ഇവയൊന്നും വൈന്യരാജാവിന്റെ ഭരണത്തിൽ ഭൂമിയിലൊരിടത്തും ഉണ്ടായില്ല. അങ്ങനെ ഭൂസംരക്ഷണം ഭംഗിയായി നടന്നു. ആ മഹാരാജാവ് കടൽത്തീരത്തു ചെല്ലുമ്പോൾ ജലം സ്തംഭിച്ചുനിന്നു. തേരു സഞ്ചരിക്കുന്ന ഒരിടത്തും ധ്വജത്തിന്നു തടസ്സമില്ലാത്തവിധം മലകൾ വഴി നല്കി. അവൻ ഭൂമിയിൽനിന്നു പതിനേഴു സസ്യമൂലികകൾ കന്നെടുത്തു. യക്ഷന്മാരും, രാക്ഷസന്മാരും, നാഗങ്ങളും ഇച്ഛിച്ചു കിട്ടാത്തവയെല്ലാം വൈന്യന്നു ലഭിച്ചു. മഹാത്മാവായ അവൻ ജഗത്തിനെ ധർമ്മശ്രേഷ്ഠമാക്കി. അങ്ങനെ വേണ്ടവിധം പ്രജകളെ രഞ്ജിപ്പിച്ച് അവൻ 'രാജാവ്' (ശോഭിക്കുന്നവൻ) എന്ന കീർത്തിനേടി. ക്ഷതത്രാണംമൂലം, ബ്രാഹ്മണരേയും ആപത്തിൽനിന്ന് രക്ഷിക്കയാൽ, ക്ഷത്രിയൻ എന്ന് പേര് സമ്പാദിച്ചു. ധർമ്മത്താൽ ഈ പൃഥിവിയെ പലരും പുകഴ്ചയിൽ സ്മരിച്ചു. സനാതനനായ വിഷ്ണു താനെതന്നെ ഒരു നില നിശ്ചയിച്ചു.'അല്ലയോ രാജാവേ, അങ്ങയെ ഗുണംകൊണ്ടു കവിയുന്ന ഒരു രാജാവും ഉണ്ടാവുകയില്ല.' തപസ്സുകൊണ്ട് വിഷ്ണു അവനിൽ ആവേശിച്ച് വിളങ്ങി. രാജർഷികളിൽ ദേവനായി അദ്ദേഹത്തെ ജനങ്ങൾ നമിച്ച് ഉണർത്തിച്ചു:'ദണ്ഡനീതിയാൽ രാജാവേ രക്ഷിക്കണേ, ഗൂഢമായ ചാരദർശനത്താൽ ആരും ധർഷിക്കാതിരിക്കണേ! ശുഭകർമ്മം ശുഭത്വത്തിന്നായി ഭവിക്കും. മനസ്സുകൊണ്ടും, കർമ്മംകൊണ്ടും രാജാവിന്നു പ്രജകളെല്ലാം തുല്യരാണ് പ്രഭോ! ലോകർ ഇങ്ങനെ പാട്ടിലാകുവാൻ ദൈവാനുഗ്രഹമല്ലാതെ വേറെയൊന്നുമല്ല കാരണം.'

ഹേ പാണ്ഡവാ, വിഷ്ണുവിന്റെ നെറ്റിയിൽനിന്ന് ഒരു സ്വർണ്ണത്താമരയുണ്ടായി. അതിൽനിന്ന് ധർമ്മപത്നിയായി ലക്ഷ്മീദേവിയുണ്ടായി. ധർമ്മത്തോടുകൂടി അർത്ഥവും ശ്രീയിൽനിന്നുണ്ടായി. അങ്ങനെ ധർമ്മവും അർത്ഥവും ശ്രീയും രാജ്യത്തിൽ പ്രതിഷ്ഠയായി പുണ്യം ക്ഷയിച്ച് വിണ്ണിൽനിന്ന് മന്നിലണഞ്ഞവൻ ദണ്ഡനീതിവിശാരദനായ മന്നവനായിത്തീരുന്നതാണ്. വിഷ്ണുവിന്റെ മഹത്വത്തോടുചേർന്നവനാണ് മാനവൻ. അവൻ മന്നിൽ ബുദ്ധിയുള്ളവനും മാഹാത്മ്യമുള്ളവനുമായി ഭവിക്കും. ദേവന്മാർ നിശ്ചയിച്ച അവനെ തെറ്റി ഒരുത്തനും നില്ക്കുന്നതല്ല. ലോകം അവന്റെ കീഴിൽ ഇനിമേൽ നില്ക്കും. ശുഭകർമ്മം ചെയ്യുന്ന അവന്ന് ശുഭം വന്നുഭവിക്കും. അതിനാൽ സമഭാവനയോടുകൂടിയ ഈ ഒരുത്തന്റെ ചൊല്പടിക്ക് എല്ലാവരും നില്ക്കുന്നു. അവന്റെ സൗമ്യമായ മുഖം കണ്ടവരെല്ലാം അവന്റെ പാട്ടിലായിത്തീരും. അവനെക്കണ്ടവരെല്ലാം അവനെ രൂപസൗഭാഗ്യാർത്ഥാഢ്യനായി കരുതും.

അദ്ദേഹത്തിന്റെ ദണ്ഡത്തിന്റെ മഹത്വംകൊണ്ട് നല്ലപോലെ നീതിയും നയവും സ്പഷ്ടമായി വിലസും; വിപുലമായി ധർമ്മം പരക്കുകയും ചെയ്യും. പുരാണാഗമം, മഹർഷികളുടെ ഉത്ഭവം, നക്ഷത്രസമൂഹോത്ഭവം, തീർത്ഥങ്ങളുടെ ഉത്ഭവം, നാല് ആശ്രമങ്ങൾ, ചതുർഹോത്രം, ചാതുർവ്വർണ്യം ചതുർവ്വിദ്യകൾ, ഇതിഹാസങ്ങൾ, വേദങ്ങൾ, ന്യായങ്ങൾ ഇവയൊക്കെ പിതാമഹനിർമ്മിതമായ ധർമ്മസംഹിതയിൽ വർണ്ണിക്കുന്നുണ്ട്. അഹിംസ, തപസ്സ്, ജ്ഞാനം, സത്യം, അസത്യം, നയം, വൃദ്ധസേവനം, ദാനം, ശൗചം, ഉത്ഥാനം, ജീവകാരുണ്യം എല്ലാം അതിൽ വർണ്ണിച്ചിരിക്കുന്നു. ഭൂമിയിലും സ്വർഗ്ഗത്തിലുമുള്ളവയെല്ലാം ഇതിൽ അടങ്ങിയിരിക്കുന്നു. പിതാമഹനിർമ്മിതമായ ആ ശാസ്ത്രത്തിൽ യാതൊരു സംശയത്തിന്നും അവകാശമില്ല. ഹേ നരേശ്വരാ! അതുകൊണ്ടു വിദ്വാന്മാർ പാരിൽ നിത്യവും പറയുന്നു: ദേവന്മാരും നരേശ്വരന്മാരും തുല്യരാണെന്ന്. രാജാക്കളിലുള്ള മഹത്വം ഹേ രാജാവേ, ഇതൊക്കെയാണ്. അതു ഞാൻ നിന്നോടു പറഞ്ഞുതന്നു. ഇനി എന്താണ് ഞാൻ പറഞ്ഞുതരേണ്ടത്?"

**60. വർണ്ണാശ്രമധർമ്മങ്ങളെ വർണ്ണിക്കുന്നു** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ പിതാമഹന്റെ മുമ്പിൽ കുമ്പിട്ടു കൈകൂപ്പി യുധിഷ്ഠിരൻ ശ്രദ്ധയോടെ സവിനയം ചോദിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "ജാതികൾക്ക് ഒട്ടുക്ക് എന്താണ് ധർമ്മം? ചാതുർവ്വർണ്ണ്യത്തിന്ന് വേറെ വേറെ എന്താണ് ധർമ്മം? ചാതുർവ്വർണ്ണ്യാശ്രമങ്ങൾക്കും രാജാക്കൾക്കുമുള്ള ധർമ്മം എന്താണെന്നു പറഞ്ഞാലും. ഏതുകൊണ്ടാണ് നാടിന്ന് അഭിവൃദ്ധി? ഏതുകൊണ്ടാണ് നൃപന്നു ശ്രേയസ്സുണ്ടാവുക? ഏതുകൊണ്ടാണ് പൗരന്മാരും രാഷ്ട്രങ്ങളും വർദ്ധിക്കുക? ഹേ ഭരതർഷഭാ, അങ്ങ് പറഞ്ഞാലും. ഖജനാവ്, ദണ്ഡം, ദുർഗ്ഗം, സഹായികൾ, മന്ത്രിമാർ, ഋത്വിക്ക്, പുരോഹിതൻ, ആചാര്യൻ, വർജ്ജ്യന്മാർ, നൃപൻ ഇങ്ങനെയുള്ളവരെപ്പറ്റിയൊക്കെ വിവരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വല്ല ആപത്തും വന്നു ചേരുമ്പോൾ രാജാവ് ആരെയാണ് വിശ്വസിക്കേണ്ടത്? എന്തിൽനിന്നാണ് ആത്മരക്ഷ ലഭിക്കുക? പിതാമഹാ! ഇവയൊക്കെ പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ഞാൻ മഹത്തായ ധർമ്മത്തെ നമസ്കരിക്കുന്നു. വേധസ്സായ കൃഷ്ണനേയും വന്ദിക്കുന്നു. ബ്രാഹ്മണരേയും തൊഴുന്നു. എന്നിട്ട് ഇതാ, നിത്യമായ ധർമ്മങ്ങളെ ഞാൻ പറയുന്നു. അക്രോധം, സത്യമായ വാക്ക്, സംവിഭാഗം, ക്ഷമ, സ്വന്തം ഭാര്യയിൽ സുതോൽപത്തി, ശൗചം, അദ്രോഹം, ആർജ്ജവം ഇവ ഒമ്പതും ഭൃത്യർക്കും ഭരിക്കുന്നവർക്കും വേണ്ട ധർമ്മമാണ്. പിന്നെ ബ്രാഹ്മണന്നുള്ള കേവലമായ ധർമ്മവും പറയാം. ധർമ്മംതന്നെയാണ് രാജാവേ ശാശ്വതമായത്. സ്വാദ്ധ്യായാഭ്യാസങ്ങളിൽ എല്ലാ കർമ്മവും അടങ്ങുന്നു. വികർമ്മം വിട്ടവനും ശാന്തനും ജ്ഞാനതൃപ്തനും സ്വകർമ്മപരനുമായ ബ്രാഹ്മണന്നു ധനം ലഭിച്ചാൽ അവൻ വിവാഹിതനാകണം; സ്വഭാര്യയിൽ സന്താനങ്ങളെ ഉല്പാദിപ്പിക്കണം, ധനം ദാനംചെയ്യണം, ധനംകൊണ്ട് യജിക്കണം. സജ്ജനങ്ങൾക്കു പങ്കിട്ടുകൊടുത്ത് താനും അനുഭവിക്കണം. സ്വാദ്ധ്യായത്തിൽത്തന്നെ ബ്രാഹ്മണൻ നിഷ്ഠയുള്ളവനാകണം. അവൻ ഒന്നും നേടിയാലും ഇല്ലെങ്കിലും അവൻ തന്റെ കർമ്മത്തിൽ ഉറച്ചവനാണെങ്കിൽ ബ്രാഹ്മണൻതന്നെ. അവൻ എല്ലാ ജീവികളുടേയും സുഹൃത്താണ്.

ഇനി ക്ഷത്രിയന്റെ ധർമ്മമെന്താണെന്ന് ഞാൻ നിന്നോടു പറയാം. ക്ഷത്രിയൻ ദാനശീലനാകണം. അവൻ കൊടുക്കുന്നവനാകണം. ഇരിക്കുന്നവനായിക്കൂടാ. യാഗംചെയ്യാം, യജിക്കാം, യാജനം പാടില്ല. കർമ്മങ്ങൾ ചെയ്യുന്ന പുരോഹിതനാകാൻ പാടില്ല. വേദം പഠിപ്പിക്കുന്നവനാകരുത്; പഠിക്കാം. ലോകരെ രക്ഷിക്കുന്നവനാകണം. നിത്യോദ്യുക്തനാകണം; ദസ്യുവധത്തിൽ പോരിൽ വിക്രമിക്കണം.

വേദങ്ങളും ശ്രുതികളും അഭ്യസിച്ച് നാനായജ്ഞംചെയ്യുന്ന നരേന്ദ്രന്മാർ പോരിൽ ജയിക്കുന്നവരായാൽ അവർ ലോകവിജയികളിൽ അഗ്രിമന്മാരാകും. മുറിവ് ദേഹത്തിലേല്ക്കാതെ യുദ്ധത്തിൽനിന്നു സൂത്രത്തിൽ പിന്മാറുന്ന ക്ഷത്രിയനെ വൃദ്ധന്മാരാരും പുകഴ്ത്തുകയില്ല. ക്ഷത്രിയന്റെ പ്രധാനമായ ജീവിതമാർഗ്ഗം ഇതാണെന്നു പറയപ്പെടുന്നു. അവന്നു ദസ്യുക്കളെ വധിക്കുക എന്നതിൽപ്പരം ഉത്തമമായ കൃത്യമില്ല. ദാനം, അദ്ധ്യയനം, യജ്ഞം, ക്ഷേമം, ഇവയാണ് രാജാക്കന്മാർക്കു നിർദ്ദേശിക്കപ്പെട്ടിട്ടുള്ളത്. അതുകൊണ്ട് ധർമ്മാർത്ഥിയായ ക്ഷത്രിയൻ വിശേഷിച്ചും യുദ്ധം ചെയ്യേണ്ടവനാണ്. പ്രജകളെയൊക്കെ സ്വധർമ്മത്തിൽ നിർത്തിയതിന്നുശേഷം ധർമ്മത്താൽ ശമനിഷ്ഠയോടെ കൃത്യങ്ങളെല്ലാം ചെയ്യിക്കുന്നു. രാജാവ് പാലനത്തിൽ ഉറച്ചവനാകണം. അങ്ങനെ ആയാൽ മതി, ചെയ്യുന്നതിന്ന് അവസരം ലഭിച്ചില്ലെങ്കിലും സന്നദ്ധനാണെങ്കിൽ അവൻ ഇന്ദ്രതുല്യനായി ആരാധിക്കപ്പെടും.

ഇനി വൈശ്യന്മാരുടെ ശാശ്വതമായ ധർമ്മവും ഞാൻ പറയാം. ദാനം, അദ്ധ്യയനം, യജ്ഞം, ശുചിയായ ധനാർജ്ജനം, പശുക്കളെ, അച്ഛൻ മക്കളെ എന്നപോലെ രക്ഷിക്കുക ഇവയാണ്. വൈശ്യൻ വേറെ കർമ്മത്തിന്നൊരുങ്ങിയാൽ അത് വികർമ്മമാകും. മുൻപറഞ്ഞ സ്വന്തം ധർമ്മം സംരക്ഷിക്കുകയാണെങ്കിൽ അവൻ മഹത്തായ സുഖം നേടും. ബ്രഹ്മാവു സൃഷ്ടിച്ച് പശുക്കളെ വൈശ്യനെ ഏല്പിച്ചു. ബ്രാഹ്മണന്നും രാജാവിന്നും എല്ലാ പ്രജകളേയും നല്കി. അങ്ങനെയാണ് വൈശ്യന്റേയും കഥ. അവൻ എങ്ങനെ ജീവിക്കണമെന്നതും ഞാൻ പറയാം. വൈശ്യൻ അന്യരുടെ പശുക്കളെ സംരക്ഷിക്കുമ്പോൾ ആറിൽ ഒന്നിന്റെ പാൽ പ്രതിഫലമായി സ്വീകരിക്കാം. നൂറ് പശുക്കളെ പാലിക്കുമ്പോൾ രണ്ടു പശുക്കളെ സ്വന്തമാക്കാം. കൊമ്പ്, കുളമ്പ് മുതലായ വ്യാപാരത്തിൽ ഏഴിൽ ഒരു ഭാഗം പ്രതിഫലം പറ്റാം. കൃഷിക്കും ഇതുതന്നെയാണ് പ്രതിഫലം. പതമ്പിൽ ഏഴിൽ ഒരു ഭാഗം വൈശ്യന്നുള്ളതാണ്. 'ഞാൻ പശുക്കളെ പാലിക്കുകയില്ല' എന്ന് പറയുവാൻ പാടില്ല. അവന്റെ കുലധർമ്മമാണ് ഗോസംരക്ഷണം. വൈശ്യനുണ്ടെങ്കിൽ മറ്റാരുമല്ല അതിന്നു ചേർന്നവൻ.

ഇനി ശൂദ്രന്റെ കർമ്മമെന്തെന്നും പറയാം. ശൂദ്രനെ എല്ലാ ജാതികൾക്കും പ്രജാപതി ദാസനാക്കി. അതുകൊണ്ടു ജാതിശുശ്രൂഷ വിധിച്ചതാണ്. അങ്ങനെ അവരെ ശുശ്രൂഷിക്കുകയാണെങ്കിൽ ശൂദ്രന്ന് വളരെ സുഖം സിദ്ധിക്കും. ശൂദ്രൻ മൂന്നു ജാതിയേയും ക്രമത്തിൽ ശുശ്രൂഷിക്കണം. ശൂദ്രൻ ഒരിക്കലും ധനസമ്പാദനത്തിൽ ഏർപ്പെടരുത്. പാപിയായ ശൂദ്രൻ ധനം സമ്പാദിച്ചാൽ അവൻ മേൽജാതിക്കാരെ കീഴിലാക്കും. രാജസമ്മതമുണ്ടെങ്കിൽ ശൂദ്രന് ധർമ്മകാര്യങ്ങൾക്കായി ധനം സമ്പാദിക്കാം.

ശൂദ്രന്റെ തൊഴിൽ എന്തൊക്കെയാണെന്നും ഉപജീവനം എങ്ങനെയാണെന്നും പറയാം: മറ്റു ജാതികൾക്കും പോറ്റേണ്ടവനാണ് ശൂദ്രൻ. ചെരിപ്പ്, വിശറി, കുട, രാമച്ചംകൊണ്ടു പൊതിച്ചൽ ഇവ പഴകിയാൽ ശുശ്രൂഷിക്കുന്ന ശൂദ്രന്നു നല്കണം. പഴകിയ വസ്ത്രങ്ങൾ, ബ്രാഹ്മണർ മുതലായവർ ഉടുക്കരുത്. പഴകിയാൽ അവ ശൂദ്രന്നു നല്കണം. ധർമ്മമായി ധനവും നല്കണം. ശൂദ്രൻ ഏതെങ്കിലും ഒരു ദ്വിജനെ ശുശ്രൂഷിച്ചു പാർക്കണം. അവന്ന് ആ ദ്വിജൻ ചെലവിന്നുള്ള വക നല്കും എന്നാണ് ധർമ്മജ്ഞന്മാർ പറയുന്നത്. സന്താനങ്ങളില്ലാത്തവന്ന് ചോറു കൊടുക്കണം. ദുർബ്ബലന്മാരായ വൃദ്ധന്മാരെ സംരക്ഷിക്കണം. എന്ത് ആപത്തു വന്നാലും ശൂദ്രൻ തന്റെ സ്വാമിയെ ഉപേക്ഷിക്കരുത്. ശൂദ്രന്ന് വല്ല ധനവും മെച്ചമായി കൈവശമുണ്ടെങ്കിൽ സ്വാമിയുടെ സ്വത്ത് നശിച്ച് ആപത്തിലാകുന്ന സന്ദർഭത്തിൽ അവൻ സ്വാമിയെ സംരക്ഷിക്കണം. ശൂദ്രന്ന് മുതൽ ഇല്ല, വല്ലതുമുണ്ടെങ്കിൽ അത് സ്വാമിയിൽനിന്ന് ലഭിച്ചതാണ്.

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നിവർക്ക് യജ്ഞം ചെയ്യുന്നതിനുള്ള അധികാരമുണ്ട്. പക്ഷേ, ശൂദ്രന്ന് സ്വാഹാകാരം, വഷട്കാരം എന്നിപ്രകാരമുള്ള വേദത്തിന്റെ യാതൊരു മന്ത്രോച്ചാരണം ചെയ്യുന്നതിനും അധികാരമില്ല. അതുകൊണ്ടു തന്നെ ശൂദ്രൻ, വേദങ്ങളിൽ പ്രസ്താവിക്കപ്പെട്ട വ്രതങ്ങളെ അനുഷ്ഠിക്കാതെ പാകയജ്ഞം എന്നു പേരുള്ള ചെറിയ യജ്ഞങ്ങളിൽ ദൈവങ്ങളെ ആരാധിക്കണം. ശൂദ്രൻ പാകയജ്ഞത്തിൽ പൂർണ്ണപാത്രത്തിൽ ദക്ഷിണകൊടുക്കണം; പൗരാണികമന്ത്രം ഉച്ചരിക്കണം. (പൂർണ്ണപാത്രം എന്നു പേരായ ദാനം ഇത്തരത്തിലുള്ള യജ്ഞങ്ങളുടെ ദക്ഷിണയായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നു. പണ്ടുകാലത്ത് പൈജവനൻ എന്നു പേരായ ഒരു ശൂദ്രൻ ഒരുനൂറായിരം പൂർണ്ണപാത്രങ്ങൾ അടങ്ങിയിരിക്കുന്ന ഒരു ദക്ഷിണ 'ഐന്ദ്രാഗ്നി' എന്ന കല്പനപ്രകാരം കൊടുത്തു എന്ന് കേട്ടിട്ടുണ്ട്.) ഇതു ധർമ്മശാസ്ത്രങ്ങളുടെ മതമാണ്. (യജ്ഞത്തിൽ ഒരുലക്ഷം അശ്വങ്ങൾ ദാനംചെയ്യണമെന്നു വിധിയുണ്ട്. എന്നാൽ ശൂദ്രൻ യജ്ഞംചെയ്യുമ്പോഴാകട്ടെ അശ്വത്തിനു പകരം പൂർണ്ണപാത്രങ്ങൾ ദാനം ചെയ്യണം.)

മൂന്നു വർണ്ണങ്ങളിൽപ്പെട്ട ജനങ്ങൾ ഏതൊരു യജ്ഞം ചെയ്യുന്നുവോ, അതിന്റെ കുറച്ചുഫലം അവരുടെ സേവകനായ ശൂദ്രന്നും ലഭിക്കുന്നു. എല്ലാ യജ്ഞങ്ങളിലും ശ്രദ്ധായജ്ഞം സർവ്വശ്രേഷ്ഠമായി കണക്കാക്കപ്പെടുന്നു. യജ്ഞാനുഷ്ഠാനം ചെയ്യുന്നവർക്ക് ഏറ്റവും പവിത്രമായതും പരമമായതുമായ ദേവത 'ശ്രദ്ധ' യാണ്. സേവകനായ ശൂദ്രന്ന് അവന്റെ യജമാനനായ ബ്രാഹ്മണൻ ദേവതയാണ്. ബ്രാഹ്മണർ പല ആഗ്രഹങ്ങൾ

സഫലീകരിച്ചുകിട്ടുന്നതിന്ന് യജ്ഞങ്ങളിൽ ദൈവങ്ങളെ ആരാധിക്കുന്നു. മറ്റു മൂന്നുവർണ്ണങ്ങളുടെ (ക്ഷത്രിയൻ, വൈശ്യൻ ശൂദ്രൻ) ഉൽപത്തി ബ്രാഹ്മണരിൽനിന്നാണ്. ബ്രാഹ്മണരാകട്ടെ ദേവതകളുടേയും ദേവതകളാണ്. അവർ എന്തുപറയുന്നുവോ അത് അങ്ങയുടെ പരമഹിതമാണ്. ദേവതകളുടേയും ദേവതകൾ ആയതുമൂലം ഭൂദേവനായ ബ്രാഹ്മണന്ന് യജ്ഞം ചെയ്യിക്കുന്നതിന്നുള്ള അധികാരമുണ്ട്. ഋഗ്വേദം, സാമവേദം, യജുർവേദം ഇവയെ ഉച്ചരിക്കുന്ന ബ്രാഹ്മണൻ ദേവനെപ്പോലെ പൂജ്യനാണ്. എന്നാൽ ശൂദ്രന്ന് വേദത്രയങ്ങൾ പഠിക്കുന്നതിന്നുള്ള അധികാരമില്ല. ശൂദ്രന്റെ ഇഷ്ടദേവത പ്രജാപതിയാകുന്നു. ഹേ രാജാവേ! മാനസികയജ്ഞം ചെയ്യുന്നതിന്ന് എല്ലാ വർണ്ണങ്ങൾക്കും അധികാരമുണ്ട്. ദേവതയും, മറ്റു ജനങ്ങളും ശൂദ്രന്റെ യജ്ഞത്തിലെ ബലിയെ ആഗ്രഹിക്കുന്നില്ല. അതുകൊണ്ട് എല്ലാ വർണ്ണങ്ങളിലും 'ശ്രദ്ധായജ്ഞം' വിധിക്കപ്പെട്ടിരിക്കുന്നു.

മൂന്നു വർണ്ണങ്ങളുടേയും ദേവത ബ്രാഹ്മണനായി കണക്കാക്കപ്പെടുന്നു. ബ്രാഹ്മണൻ സ്വന്തമായി യജ്ഞം ചെയ്യുന്നു. മറ്റുള്ളവർക്കു വേണ്ടിയും യജ്ഞം ചെയ്യുന്നുണ്ട്. ധനികനായ വൈശ്യന്റെ വീട്ടിൽനിന്നും കൊണ്ടുവരപ്പെട്ട 'വിതാന' എന്നു പേരുള്ള അഗ്നി മന്ത്രോച്ചാരണംചെയ്യപ്പെട്ടതാണെങ്കിലും ഉത്തമമായി ഗണിക്കപ്പെടുന്നില്ല. ഇതുകൊണ്ടുതന്നെ ബ്രാഹ്മണവർണ്ണം മറ്റു മൂന്നു വർണ്ണങ്ങളുടേയും യജ്ഞകർത്താവായി കരുതപ്പെടുന്നു. ബ്രാഹ്മണനിൽനിന്ന് ഉൽപന്നമായതുകൊണ്ട് മൂന്നു വർണ്ണങ്ങളും പവിത്രമാണ്, പരസ്പരസംബന്ധം യോജിച്ചതുമാണ്. സൃഷ്ടിയുടെ ആരംഭത്തിൽ എപ്രകാരം ഒരു സാമം, ഒരു യജുസ്സ്, ഒരു ഋക് ഇവ ഉണ്ടായിരുന്നുവോ, അപ്രകാരംതന്നെ എല്ലാ വർണ്ണങ്ങളിലും ഒരു ബ്രാഹ്മണവർണ്ണം മാത്രം ഉണ്ടായിരുന്നു. അല്ലയോ രാജാവേ! യജ്ഞത്തിന്ന് ഉദ്യമിക്കുന്ന പുരാതനന്മാരായ വൈഖാനസന്മാർ ഈ വിഷയത്തിൽ ഒരു ഗാഥ പാടാറുണ്ട്.. 'സൂര്യോദയത്തിന്നു മുമ്പോ, പിമ്പോ ശ്രദ്ധയോടുകൂടി ജിതേന്ദ്രിയന്മാർ വഹ്നിയെ ഹോമിക്കുന്നു. അതിൽ മുഖ്യമായ പ്രേരകം വഹ്നിയാകുന്നു. ഇതിൽ സ്കന്നമെന്നും സ്കന്നമല്ലാത്തതെന്നും രണ്ടു വിഭാഗമുണ്ട്. സ്കന്നത്തേക്കാൾ ശ്രേഷ്ഠം സ്കന്നമല്ലാത്ത രണ്ടാമത്തെ വിഭാഗമാണെന്ന് പറയപ്പെടുന്നു. യജ്ഞങ്ങൾ പലവിധത്തിലുണ്ട്. ആ യജ്ഞകർമ്മങ്ങളുടെ ഫലങ്ങളും പലവിധത്തിലാകുന്നു.'

ഈ യജ്ഞങ്ങളെക്കുറിച്ച് ശരിയായ ജ്ഞാനവും അവയുടെ വകഭേദങ്ങളെക്കുറിച്ച് പ്രയോഗനിശ്ചയവും ശ്രദ്ധയുമുള്ള ബ്രാഹ്മണൻ യജിക്കുന്നതിനർഹനാകുന്നു. യജിക്കുന്നതിന്ന് ഏതൊരുത്തനിൽ താൽപര്യം ഉദിച്ച് അതിന്നു നിശ്ചയംചെയ്തു യത്നിക്കുന്നുവോ, അവൻ കള്ളനായാലും, പാപിയായാലും, ഘോരപാപംചെയ്ത മഹാപാപിയായാലും അവന്റെ ഹൃദയത്തിൽ യജിക്കുവാനുള്ള സദ്വിചാരം കടന്നുകൂടുകയാൽ അവൻ സാധു (സജ്ജനം) ആയി പരിണമിക്കുന്നു. അവനെ ഋഷികൾ വാഴ്ത്തുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല. എല്ലാവിധത്തിലും എല്ലാ വർണ്ണങ്ങളും കഴിവിന്നൊത്ത് യജിക്കേണ്ടത് ആവശ്യമാകുന്നു. എന്തുകൊണ്ടെന്നാൽ ഈ മൂന്നു ലോകത്തിലും യജ്ഞത്തിന്നു തുല്യമായി വേറെയൊരു ധർമ്മാനുഷ്ഠാനവുമില്ല. അതുകൊണ്ട് ഈർഷ്യവിട്ട് പുരുഷൻ ശ്രദ്ധയോടും ഹൃദയശുദ്ധിയോടുംകൂടി യഥാശക്തി യഥേഷ്ടം യജിക്കേണ്ടതാകുന്നു."

**61. ചതുരാശ്രമധർമ്മകഥനം –** ഭീഷ്മൻ പറഞ്ഞു: "മഹാബാഹോ, യുധിഷ്ഠിരാ! ഇനി നാല് ആശ്രമങ്ങളുടേയും നാമങ്ങളും ക്രിയകളും ഞാൻ പറയാം. സത്യവിക്രമനായ നീ അവയെല്ലാം ശ്രദ്ധിച്ചു കേൾക്കുക. വാനപ്രസ്ഥം, ഭിക്ഷുചര്യ, ഗാർഹസ്ഥ്യം, ബ്രഹ്മചര്യം ഇവ നാലും ബ്രാഹ്മണർ സ്വീകരിക്കുന്ന മഹാ ആശ്രമങ്ങളാണ്. ജടാവല്ക്കങ്ങൾ ധരിക്കുക, ദ്വിജാതിത്വം സ്വീകരിക്കുക, ആധാനാദികളായ കർമ്മങ്ങൾ സ്വീകരിക്കുക, വേദം പഠിക്കുക, ഭാര്യയോടുകൂടിയും, ഭാര്യകൂടാതെയും വാനപ്രസ്ഥം സ്വീകരിക്കുക. ഗൃഹസ്ഥാശ്രമത്തിൽ കൃതകൃത്യനായവൻ വാനപ്രസ്ഥം സ്വീകരിക്കുന്നു. അങ്ങനെ കാട്ടിൽ താമസിച്ച് ആരണ്യകശാസ്ത്രങ്ങൾപഠിച്ചും, പ്രവ്രജ്യാവ്രതം സ്വീകരിച്ചും ഊർദ്ധ്വരേതസ്സായി മോക്ഷം പ്രാപിക്കുന്നു. ഊർദ്ധ്വരേതസ്സായ മുനീന്ദ്രന്മാർ ഇങ്ങനെയാണ് അവരുടെ ജീവിതത്തിൽനിന്നു വിരമിക്കുക.

ബ്രഹ്മചര്യം അനുഷ്ഠിക്കുന്ന ബ്രാഹ്മണന്ന് മാത്രമാണ് ഭിക്ഷയെടുത്ത് ഉപജീവിക്കുവാനുള്ള അധികാരമെന്നും, അത് ഏറ്റവും ഉത്തമമായ ജീവിതമാണെന്നും മുമുക്ഷുക്കൾ പറയുന്നു. ജിതേന്ദ്രിയനും ദാന്തനുമായ മുനി വല്ലേടത്തുനിന്നും കിട്ടിയതു കഴിച്ച് സഞ്ചരിക്കുന്നതിന്നിടയ്ക്ക് സന്ധ്യയാകുമ്പോൾ കണ്ടേടത്ത് കിടക്കുക. ഒന്നിലും താൽപര്യം ഉണ്ടാകരുത്. ഭക്ഷണത്തിലോ ശയ്യോപകരണങ്ങളിലോ താൽപര്യം കാണിക്കരുത്. നിരാശിസ്സായി, സർവ്വസമനായി, നിർഭോഗനായി, നിർവ്വികാരനായി മോക്ഷകാംക്ഷിയായ ബ്രാഹ്മണൻ അവസാനം അക്ഷരമായ പരമാത്മാവിൽ ലയിക്കുന്നതാണ്.

അല്ലയോ താതാ, ഇപ്പോൾ ഞാൻ മഹാപ്രതാപിയായ മഹർഷിയുടെ ഗംഭീരമായ വാക്ക് കേൾപ്പിക്കാം. അത് അദ്ദേഹം നാരായണനിൽനിന്നു കേട്ടതാണ്. അതു ഞാൻ ഭവാനെ കേൾപ്പിക്കാം: ഗൃഹസ്ഥന്ന് ഉചിതമായ കാര്യം- സത്യം പറയുക, എല്ലാവരുമായി ഭംഗിയായി കൂടിക്കഴിയുക, അതിഥിസൽക്കാരം ചെയ്യുക, ധർമ്മാർത്ഥങ്ങൾ സമ്പാദിക്കുക, സ്വദാരസന്തുഷ്ടനാവുക, ഐഹികപാരത്രിക സുഖത്തിന്നനുഗുണമായ പ്രയത്നം അനുഷ്ഠിക്കുക- ഇവയാണെന്നാണ് എന്റെ അഭിപ്രായം.' ഗൃഹസ്ഥന്റെ പരമമായ ധർമ്മം പുത്രന്മാരേയും ഭാര്യയേയും പോഷിപ്പിക്കണമെന്നുള്ളതാണ്. ഇത് മഹർഷിമാരുടെ അഭിപ്രായമാണ്. യാതൊരു ബ്രാഹ്മണൻ യജ്ഞം, യാഗം തുടങ്ങിയ ധർമ്മാനുഷ്ഠാനത്തോടുകൂടി ശാസ്ത്രോക്തവിധിയനുസരിച്ച് ഗൃഹസ്ഥാശ്രമധർമ്മങ്ങളെ അനുഷ്ഠിക്കുന്നുവോ, സംയോചിതമായ മാർഗ്ഗത്തിൽക്കൂടി ലഭിച്ച ധനംകൊണ്ട് നിത്യോപജീവനംചെയ്യുന്നുവോ അങ്ങനെയുള്ള ഗൃഹസ്ഥൻ സ്വർഗ്ഗത്തിൽ ഉത്തമഫലത്തിന്നർഹനായിത്തീരും. മരിക്കുമ്പോൾ ഗൃഹസ്ഥന്റെ നാശമില്ലാത്ത എല്ലാ ആഗ്രഹങ്ങളും അവന്റെ അഭീഷ്ടമനുസരിച്ച് എപ്പോഴും എവിടെവെച്ചും എന്ന് പൂർണ്ണമായി നില്ക്കുക. എല്ലായ്പോഴും വേദാദ്ധ്യായനം ചെയ്യുക, ഗുരുവിൽനിന്നു ലഭിച്ച മന്ത്രം ജപിക്കുക, എല്ലാ ദേവതകളേയും മാനിക്കുക, ഗുരുവിനെ സേവിക്കുന്നതിൽ പരമഭക്തനായിരിക്കുക. ഇങ്ങനെ ബ്രഹ്മചാരി ഇന്ദ്രിയങ്ങളെയടക്കി കഠിനവ്രതം പാലിച്ച് അവന്നു ലഭിച്ച ഉപദേശങ്ങളെ മനനംചെയ്ത് കൃതകൃത്യനായി ജീവിക്കണം. നിത്യവും വേദോക്തവിധിയോടുകൂടി സന്ധ്യോപാസനാദികർമ്മങ്ങൾ ചെയ്യുക, നിരന്തരമായ ഗുരുസേവചെയ്യുക, ഗുരുവിനെ നമസ്കരിക്കുക, സ്നാനം, സന്ധ്യോപാസനം, ജപം, സ്വാദ്ധ്യായം, അതിഥിസൽക്കാരം ഈ ആറു കർമ്മങ്ങൾ ബ്രഹ്മചാരി നിഷ്കാമനായി ചെയ്യേണ്ടതാണ്. ശത്രുക്കളിൽ അധികാരം നടത്തുകയോ അവരെ സേവിക്കുകയോ ചെയ്യരുത്. ഇപ്രകാരമാണ് ബ്രഹ്മചാരി അനുഷ്ഠിക്കേണ്ട കർമ്മങ്ങൾ."

**62. വർണ്ണാശ്രമധർമ്മകഥനം – ബ്രാഹ്മണധർമ്മത്തിന്റെ ശ്രേഷ്ഠത –** യുധിഷ്ഠിരൻ പറഞ്ഞു: "മംഗളം, സുഖപ്രദം, മഹോദർക്കം, അഹിംസ്രം, ലോകസമ്മതം ഇങ്ങനെയുള്ള സുഖം നല്കുന്നതും, ധർമ്മവുമായ മാർഗ്ഗം എങ്ങനെയുള്ളവർക്കാണ് എളുപ്പത്തിൽ ലഭിക്കുക എന്ന് അങ്ങ് പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ബ്രാഹ്മണർക്ക് നാലാശ്രമവും വിധിച്ചിട്ടുണ്ട്. അവയെ മറ്റു മൂന്നു ജാതികളും (ക്ഷത്രിയവൈശ്യശൂദ്രന്മാർ) പിൻതുടരുന്നു. രാജപരങ്ങളായി വളരെ ധർമ്മങ്ങൾ വിധിക്കപ്പെട്ടിട്ടുണ്ട് രാജാവേ. അവയൊക്കെ ദൃഷ്ടാന്തത്തോടുകൂടി പറഞ്ഞുതീർക്കുവാൻ പ്രയാസമുണ്ട്. മുമ്പു പറഞ്ഞ രാജധർമ്മങ്ങളെല്ലാം ക്ഷത്രിയന്മാർക്ക് അനുഷ്ഠിക്കുവാനുള്ളതാണ്.

ബ്രാഹ്മണൻ ക്ഷാത്രധർമ്മങ്ങളും, വൈശ്യധർമ്മങ്ങളും, ശൂദ്രധർമ്മങ്ങളും ആചരിക്കുവാൻ പാടില്ല. അങ്ങനെ ആചരിക്കുകയാണെങ്കിൽ അവൻ ഇഹലോകത്തും പരലോകത്തും നിന്ദ്യനും, മന്ദനുമായി ദുഃഖിച്ച് നരകത്തിൽ പതിക്കുന്നതാണ്. ദാസൻ, ചെന്നായ്, പുലി, നായ് ഇവയുടെ പേരാണ് വികർമ്മിയായ വിപ്രന്നു നല്കേണ്ടത്. അത്തരം പദങ്ങൾകൊണ്ട് വിളിക്കപ്പെടേണ്ടവനായി അവൻ അത്ര അധഃപതിച്ചവനായി കണക്കാക്കും. ഷൾക്കർമ്മങ്ങളിലേർപ്പെട്ട് നാലാശ്രമങ്ങളിലും വിധിച്ചപ്രകാരം എല്ലാ ധർമ്മങ്ങളുമനുഷ്ഠിച്ച്, കൃതാത്മാവായി, കൃതകൃത്യനായി, തപോനിരതനായി, ശുദ്ധാത്മാവാകുന്ന ബ്രാഹ്മണന്ന്, നിർമ്മമനായ ദാനശീലന്ന്, അവൻ മരിച്ചതിന്നുശേഷം ലോകം അക്ഷരകല്പമായി ഭവിക്കും; മോക്ഷസിദ്ധിയുണ്ടാകും. ആര് ഏതിൽ ഏതുവിധം എവിടെവെച്ച് കർമ്മംചെയ്യുന്നുവോ അവൻ അപ്രകാരം അതിന്റെ ഫലം നിയമമനുസരിച്ച് നിശ്ചയമായും അനുഭവിക്കുന്നതാണ്. രാജകീയശക്തി, കൃഷി, കച്ചവടം ജീവികളെക്കൊണ്ടുള്ള ഉപജീവനം മുതലായി മറ്റു കർമ്മങ്ങളും സ്വാദ്ധ്യായത്തോട് തുല്യമാണെന്ന് രാജാവേ, അറിഞ്ഞുകൊള്ളുക. മനുഷ്യൻ കാലത്തിന്റെ അടിമയാണ് (വശവർത്തിയാണ്). അവൻ പൂർവ്വജന്മത്തിന്റെ വാസനയ്ക്കധീനനായി കാലത്തിന്റെ പ്രേരണയോടുകൂടി ഉത്തമം, മദ്ധ്യമം, അധമം എന്നീ വിധത്തിലുള്ള കർമ്മങ്ങൾ ചെയ്യുന്നു. പൂർവജന്മകൃതമായ പാപപുണ്യങ്ങളനുസരിച്ചാണ് ദേഹം ഉണ്ടാകുന്നത്. ആ ശരീരം നഷ്ടമാകുമ്പോൾ അതോടുകൂടിത്തന്നെ ആ പ്രാരബ്ധകർമ്മഫലങ്ങളും നശിക്കുന്നു. ജീവൻ നാശമില്ലത്തതും, സർവ്വത്ര വ്യാപിച്ചുകിടക്കുന്നതുമാണ്. ജീവൻ അതിന്റെ ആഗ്രഹംപോലെ രാഗാദികളിൽ ലിപ്തമാകുന്നു."

**63. വർണ്ണാശ്രമധർമ്മകഥനം – രാജധർമ്മത്തിന്റെ ശ്രേഷ്ഠത** – ഭീഷ്മൻ പറഞ്ഞു: "ജ്യാകർഷണം (വില്ലിന്റെ ഞാണുവലിക്കൽ), വൈരികളെ സംഹരിക്കൽ, ഭൂമി ഉഴുതുമറിക്കൽ, കച്ചവടം, ഗോസംരക്ഷണം, പരശുശ്രൂഷണം ഈ പറഞ്ഞ കർമ്മങ്ങളൊന്നും ദ്രവ്യസിദ്ധിക്കുവേണ്ടി ബ്രാഹ്മണൻ ചെയ്യുവാൻ കൊള്ളാവുന്നവയല്ല. ഗൃഹസ്ഥനായ പണ്ഡിതൻ ബ്രഹ്മഷൾക്കർമ്മം ചെയ്യേണ്ടതാണ്. കൃതകൃത്യനായി വാനപ്രസ്ഥം സ്വീകരിച്ച് കാട്ടിൽപ്പാർക്കുന്നത് വിപ്രന്നു ചേർന്നതാകുന്നു. രാജാവിന്റെ പ്രേഷ്യനാവുക, കൃഷികൊണ്ട് ധനം സമ്പാദിക്കുവാൻ ശ്രമിക്കുക, കച്ചവടംകൊണ്ട് ജീവിക്കുവാൻ വിചാരിക്കുക, ചതിക്കുക, അന്യന്റെ ഭാര്യയെ സ്വീകരിക്കുക, പണം പലിശയ്ക്കുകൊടുത്തു ധനം സമ്പാദിക്കുക, ഇവയെല്ലാം ബ്രാഹ്മണന്നു വിധിച്ചിട്ടില്ലാത്ത കർമ്മങ്ങളാണ്.

രാജാവേ, ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണൻ ദുഷിച്ചാൽ ശൂദ്രനായി ഭവിക്കും. ചാരിത്രം നശിപ്പിച്ചവൻ, ധർമ്മംവിട്ട് നടക്കുന്നവൻ, വൃഷലിയുടെ വരൻ, ഏഷണികൂട്ടുന്നവൻ, നർത്തകൻ, ഗ്രാമപ്രേഷ്യൻ, ബ്രാഹ്മണധർമ്മം തെറ്റി നടക്കുന്നവൻ ഇവരൊക്കെ. ഇങ്ങനെയുള്ള ബ്രാഹ്മണൻ വേദം ചൊല്ലിയാലും ഇല്ലെങ്കിലും ഇവർ ശൂദ്രതുല്യന്മാരാണ്. ദാസനെപ്പോലെനിന്ന് അന്നം കഴിച്ച്, അന്യഗൃഹത്തിൽ പാർക്കുന്ന ബ്രാഹ്മണനും, ശൂദ്രപ്രായനാണ്. ഇവർ ദേവകാര്യങ്ങളിലൊന്നും പ്രവേശിപ്പിക്കുവാൻ പാടില്ലാത്തവരാണ്. മര്യാദവിട്ടവനും, ശുചിയില്ലാത്തവനും, ക്രൂരകർമ്മം ചെയ്യുന്നവനും, ഹിംസിക്കുന്നവനും, ധർമ്മംവിട്ടവനുമായ ബ്രാഹ്മണൻ ബലികർമ്മാദികൾ ചെയ്യുവാൻ അർഹനല്ല. അങ്ങനെ ശൂദ്രപ്രായനായിത്തീർന്ന ബ്രാഹ്മണൻ ചെയ്യുന്ന കർമ്മങ്ങൾക്കു ഫലസിദ്ധിയുണ്ടാകുകയില്ല.

വിപ്രന്നു വിധിച്ച കർമ്മം, ദമം, ശൗചം, ആർജ്ജവം എന്നിവയാണ്. അപ്രകാരംതന്നെ വിപ്രന്നുള്ള ആശ്രമങ്ങൾ മുഴുവനും ബ്രഹ്മാവ് മുമ്പേ നിശ്ചയിച്ചിട്ടുള്ളവയാണ്. ദമമുള്ളവനും, സോമപാനം ചെയ്യുന്നവനും, ആര്യശീലനും ദയാവാനും, എല്ലാവർക്കും ഹിതനും, നിരീഹനും, ആർജ്ജവമുള്ളവനും, മൃദുശീലനും, അഹിംസകനും ക്ഷമാവാനുമാണ് വിപ്രൻ അല്ലാതെ പാപിയല്ല.

ശൂദ്രൻ, വൈശ്യൻ, നൃപൻ ഇവർ മൂന്നുപേരും ശാന്തമായ കർമ്മം അനുഷ്ഠിക്കരുത്. അതാണ് ശാന്തധർമ്മാസക്തന്മാരായ അവർക്ക് വിഷ്ണു ശാന്തിനല്കാത്തത്.

വിഷ്ണു പ്രസാദിച്ചില്ലെങ്കിൽ സ്വർഗ്ഗത്തിലെ സുഖം നാലാശ്രമങ്ങളിലേയും കർമ്മഫലം, വേദോച്ചാരണഫലം, എല്ലാ ത്യാഗങ്ങളുടേയും യജ്ഞങ്ങളുടേയും ഫലം, മറ്റു വ്രതങ്ങളുടെ ഫലം, എല്ലാ ആശ്രമങ്ങളുടേയും ഫലം ഇവയെല്ലാം വിഷ്ണുവിന്റെ പ്രസാദമില്ലെങ്കിൽ നഷ്ടപ്പെട്ടുപോകുന്നതാണ്.

ഹേ പാണ്ഡുപുത്രാ! മൂന്നുജാതിയും ആശ്രമധർമ്മങ്ങൾ അനുഷ്ഠിക്കേണ്ടതുണ്ട്. ആ നാല് ആശ്രമധർമ്മങ്ങളേയും നീ കേൾക്കുക.

തനിക്കു വിധിച്ചിട്ടുള്ള ശുശ്രൂഷാകർമ്മങ്ങൾചെയ്ത് ജീവിതം കൃതകൃത്യതയെ പ്രാപിച്ചവനും, സന്താനലാഭമുണ്ടായവനുമായ ശൂദ്രന്, അല്പം വ്യത്യാസത്തോടുകൂടിയ ദശധർമ്മഗതനായ ശൂദ്രന് (നിരാഗീസ്ഥാനമൊഴികെയുള്ള) എല്ലാ ആശ്രമങ്ങളും രാജാവിന്റെ അനുവാദത്തോടുകൂടി സ്വീകരിക്കാം. ധർമ്മചാരികൾ അവന്ന് ഭൈക്ഷചര്യവുമാകാമെന്നു വിധിച്ചിട്ടുണ്ട്. കർത്തവ്യങ്ങൾ അനുഷ്ഠിച്ചവനും, പ്രായംചെന്നവനും, രാജാവിന്നുവേണ്ടി പ്രയത്നിച്ചവനുമായ വൈശ്യൻ രാജാവിന്റെ അനുവാദത്തോടുകൂടി ആശ്രമത്തെ ആശ്രയിക്കണം. വേദങ്ങളും, രാജശാസ്ത്രങ്ങളും ധർമ്മാനുസരണം പഠിച്ച്, സന്താനങ്ങളെ ജനിപ്പിച്ച്, സംരക്ഷിച്ച്, സോമം പാനംചെയ്ത്, ധർമ്മാനുസരണം പ്രജകളെ പാലിച്ച്, രാജസൂയം, അശ്വമേധം മുതലായ യജ്ഞങ്ങൾചെയ്ത്, വിധിപ്രകാരം വിപ്രന്മാർക്കു ദക്ഷിണനല്കി, കുറച്ചോ അധികമോ യുദ്ധത്തിൽ വിജയിയായി ഭരണംനടത്തിയതിന്നുശേഷം നാട്ടിൽ പ്രശസ്തനായ മറ്റു ക്ഷത്രിയനെയോ നിശ്ചയിച്ച് ഹേ ക്ഷത്രിയർഷഭാ! പിതൃയജ്ഞങ്ങൾചെയ്ത്, പിതൃതർപ്പണംചെയ്ത്, ദേവകളെ യജ്ഞങ്ങളാലും ഋഷീന്ദ്രന്മാരെ വേദത്താലും പൂജിച്ച് തൃപ്തരാക്കി അവസാനകാലമാകുമ്പോൾ വാനപ്രസ്ഥവും പിന്നെ സന്ന്യാസവും സ്വീകരിക്കുന്ന ക്ഷത്രിയൻ മരണാനന്തരം മോക്ഷം പ്രാപിക്കുന്നതാണ്. രാജർഷിയാണെങ്കിൽ അവന്ന് ഭിക്ഷാടനം ഭക്ഷണസുഖത്തിന്നുവേണ്ടി പാടില്ല. ജീവരക്ഷയ്ക്കുവേണ്ടിമാത്രം ഗൃഹസ്ഥാശ്രമം വിട്ടവനാകാം. ഈ ജീവിതചര്യ ക്ഷത്രിയന്നും വൈശ്യന്നും, ശൂദ്രന്നും വിധിച്ചിട്ടില്ല. എന്നാൽ നാലുവർണ്ണങ്ങളിൽപ്പെട്ടവരും അതിൽ തൽപരന്മാരാവുകയാണെങ്കിൽ അതനുവദിക്കപ്പെടാവുന്നതാണ്.

മനുഷ്യരിൽ ക്ഷത്രിയന്മാരാണ് ഏറ്റവും കനത്ത ധർമ്മം നിർവ്വഹിക്കുന്നവർ. ലോകം മുഴുവൻ ക്ഷത്രിയന്റെ ബാഹുബലത്തിൽ അടങ്ങിനില്ക്കുന്നു. മറ്റു മൂന്നു വർണ്ണങ്ങളുടെ ധർമ്മങ്ങളും, ഉപധർമ്മങ്ങളുമെല്ലാം രാജധർമ്മത്താൽ മാത്രമാണ് നിലനില്ക്കുന്നത്. അതിനെപ്പറ്റി വേദം ഇങ്ങനെയാണു പറഞ്ഞിട്ടുള്ളത്: 'കാട്ടിൽ എല്ലാ മൃഗങ്ങളുടെയും കാലടിമുദ്രകൾ ആനകളുടെ കാലടിപ്പാടുകളാൽ വിഴുങ്ങപ്പെടുന്നതുപോലെ മറ്റെല്ലാ വർണ്ണങ്ങളുടെ ധർമ്മങ്ങളും രാജധർമ്മങ്ങളിൽ അടങ്ങിനില്ക്കുന്നു.' ധർമ്മജ്ഞന്മാർ പറയുന്നു മറ്റുള്ള ധർമ്മങ്ങളെല്ലാം സ്വല്പാശ്രയങ്ങളും സ്വല്പഫലപ്രദങ്ങളുമാണെന്ന്. എന്നാൽ രാജധർമ്മമാകട്ടെ മഹാശ്രമവും, മഹാകല്യാണദായകവുമാണെന്നും അതിന്നൊക്കുന്ന ധർമ്മമൊന്നുമില്ലെന്നും മഹാന്മാർ പറയുന്നു.

എല്ലാ ധർമ്മങ്ങളിലുംവെച്ചു പ്രധാനമായത് രാജധർമ്മമാണ്. എല്ലാ വർണ്ണങ്ങളും അതിന്റെ രക്ഷയിൽ വസിക്കുന്നു. എല്ലാവിധം ത്യാഗങ്ങളും രാജധർമ്മത്തിൽ അടങ്ങിയിരിക്കുന്നു. രാജാവേ, ത്യാഗത്തേക്കാൾ വലിയ ധർമ്മമില്ലെന്നാണ് പുരാണങ്ങൾ ഉദ്ഘോഷിക്കുന്നത്. ക്ഷാത്രധർമ്മം രാജാക്കന്മാർ ഉപേക്ഷിക്കുകയാണെങ്കിൽ എല്ലാ ധർമ്മങ്ങളും നശിച്ചുപോകുമെന്നാണ് ശാസ്ത്രജ്ഞന്മാരായ മഹാത്മാക്കൾ പറയുന്നത്. മറ്റു മൂന്നു വർണ്ണങ്ങളുടെ ധർമ്മങ്ങളും രാജധർമ്മത്തിന്റെ രക്ഷയിൽ നില്ക്കുന്നുവെന്നാണ്. ദണ്ഡനീതി ക്ഷയിച്ചാൽ പിന്നെ ബ്രാഹ്മണന്റെയും, വൈശ്യന്റെയും, ശൂദ്രന്റെയും ധർമ്മങ്ങൾക്ക്

എന്താണു രക്ഷ? പിന്നെ എവിടെയാണു വർണ്ണാശ്രമങ്ങൾക്കു രക്ഷ? എല്ലാ ത്യഗങ്ങളും രാജധർമ്മത്തിൽ അടങ്ങിയിരിക്കുന്നു. എല്ലാ ദീക്ഷകളും രാജധർമ്മത്തിൽ നില്ക്കുന്നു. ലോകംതന്നെ രാജധർമ്മത്തിൽ നില്ക്കുന്നു. അതുകൊണ്ട് പ്രധാനമായ ധർമ്മം രാജധർമ്മമാണെന്നു പറയുന്നു.

രാജധർമ്മം അധികാരം നടത്തുന്നില്ലെങ്കിൽ, മഹാപാപികളായ ജനങ്ങൾ കൂടുതൽ വഷളായിത്തീരും. അവർ മൃഗങ്ങളെ കൊല്ലുന്നതുപോലെ ജനങ്ങളെ വെട്ടിക്കൊന്ന് സ്വത്തുക്കളെല്ലാം കൊള്ളയടിക്കും. അങ്ങനെ ധർമ്മശ്രുതോന്മർദ്ദനം നടക്കുമ്പോൾ, രാജധർമ്മം അധികാരം നടത്താതിരിക്കുമ്പോൾ, സ്വധർമ്മം എങ്ങനെ ധർമ്മസമ്പാദകന്മാർക്ക് ആദരിക്കുവാൻ കഴിയും?"

**64. വർണ്ണാശ്രമധർമ്മകഥനം** – ഭീഷ്മൻ പറഞ്ഞു: "അല്ലയോ, ഭാരതാ! നാല് ആശ്രമധർമ്മങ്ങളും യതിധർമ്മങ്ങളും ലോകവേദാഗ്ര്യങ്ങളായ എല്ലാ ധർമ്മങ്ങളും ക്ഷത്രധർമ്മത്തിൽ നില്ക്കുന്നു. ഇപ്പറഞ്ഞ എല്ലാ കർമ്മങ്ങളും ഹേ ഭാരതസത്തമാ, അതുപോലെതന്നെ ക്ഷത്രധർമ്മത്തിൽ നില്ക്കുന്നു. രാജാവിന്റെ നിയമാധികാരങ്ങൾ തകർക്കപ്പെട്ടാൽ എല്ലാ ജീവജാലങ്ങളും ആപത്തിൽപ്പെട്ടുപോകും. മനുഷ്യരുടെ ധർമ്മങ്ങളും കർമ്മങ്ങളും പ്രത്യക്ഷമായി കാണാവുന്നവയല്ല. വളരെ മാർഗ്ഗങ്ങളോടുകൂടിയതാണ് ധർമ്മികളുടെ ആശ്രമങ്ങൾ. ആഗമം കൊണ്ട് ഇളക്കുന്ന അതിന്റെ ഭാവം ശാശ്വതമാണെന്നു ചിലർ പറയുന്നു. ലോകനിശ്ചയവാദികളായ ചിലർ പുണ്യങ്ങൾ പറഞ്ഞ് ധർമ്മനിശ്ചയമെന്തെന്നറിയാതെ ചെയ്യരുതാത്തതിൽ ചെന്നുചാടുന്നു. പ്രത്യക്ഷവും ഏറ്റവും സൗഖ്യദവും, ലോകസാക്ഷികവും, അവ്യാജവും, ലോകഹിതവുമായിട്ടുള്ള ധർമ്മം ക്ഷത്രിയരിൽ നില്ക്കുന്നു. ധർമ്മാശ്രമത്തിൽ അധിവസിക്കുന്ന ബ്രാഹ്മണർക്കും ഹേ യുധിഷ്ഠിരാ, മൂന്നു ജാതിക്കാർക്കും മുമ്പെയുള്ള അന്തർഭാവം പ്രസിദ്ധമാകുന്നു. രാജധർമ്മത്തെ വഴങ്ങുന്നവരും സദ്വൃത്തന്മാരുമായ ജനങ്ങൾ, ഞാൻ പറഞ്ഞമാതിരി, മഹത്തായ ഓജസ്സാൽ ഭൂതേശനും പ്രഭുവുമായ വിഷ്ണുവെ, ശൂരന്മാരായ രാജാക്കൾ ദണ്ഡനീതിക്കുവേണ്ടി ചെന്നുകണ്ടു. ഓരോന്നോരോന്നായി തങ്ങളുടെ ആശ്രമധർമ്മത്തെ തൂക്കിനോക്കി. ദൃഷ്ടാന്തവചനത്തിൽ നില്ക്കുന്നവരായ ജനങ്ങൾ വിഷ്ണുവിനെ ചെന്ന് ഉപാസിച്ചു. അന്നു സാദ്ധ്യന്മാരായ ദേവന്മാരും, വസുക്കളും രുദ്രന്മാരും വിശ്വേദേവകളും അശ്വിനീദേവകളും മരുത്ഗണങ്ങളും ദേവഗണങ്ങളും മുമ്പെ ആദിദേവനാൽ സൃഷ്ടിക്കപ്പെട്ടവരെല്ലാം സിദ്ധന്മാരായി ക്ഷാത്രധർമ്മത്തിൽത്തന്നെ നില്ക്കുന്നവരായിരുന്നു.

ഞാൻ ഇപ്പോൾ അർത്ഥവിനിശ്ചയമായ ധർമ്മത്തെ ഹേ രാജാവേ, നിന്നോടു പറയാം. പണ്ട് ദാനവന്മാർ വർദ്ധിക്കുകയും ഭൂമിയിൽ ധർമ്മം അപകടത്തിലാവുകയും ചെയ്ത കാലത്ത് ഹേ രാജേന്ദ്രാ, മാന്ധാതാവ് എന്നു പേരായ ഒരു രാജാവുണ്ടായി. ആ രാജാവ് നാരായണനെ പ്രത്യക്ഷമായി കാണുവാൻവേണ്ടി ഒരു യാഗം ചെയ്തു. ആദിമദ്ധ്യാന്തങ്ങളില്ലാത്ത ദേവനായ ശ്രീനാരായണനെ, പരമേശനെ, മഹാത്മാവായ വിഷ്ണുവിനെ ധ്യാനിച്ച് പാദത്തിൽ വണങ്ങിയപ്പോൾ ആ രാജാവിന്റെ മുമ്പിൽ വിഷ്ണു ഇന്ദ്രന്റെ രൂപം ധരിച്ചു പ്രത്യക്ഷനായി. പ്രഭുവായ ആ ദേവനെ നല്ല രാജാക്കളോടുകൂടി അവൻ അർച്ചിച്ചു. അപ്പോൾ ആ രാജാവും ഇന്ദ്രരൂപനായ ആ ദേവനും തമ്മിൽ വിഷ്ണുവിനെപ്പറ്റി ഒരു സംഭാഷണം നടന്നു."

ഇന്ദ്രൻ പറഞ്ഞു: "എടോ ധർമ്മജ്ഞന്മാരിൽ ശ്രേഷ്ഠനായ രാജാവേ, നീ എന്താണ് ഇച്ഛിക്കുന്നത്? കേവലം അപ്രമേയനും അനന്തമായ മായയോടുകൂടിയവനും അമിതമായ മന്ത്രവീര്യത്തോടുകൂടിയവനും പുരാണനുമായ നാരായണനെ കാണുവാൻ ആഗ്രഹിച്ചുകൊണ്ട് നില്ക്കുകയാണല്ലോ. നീ കാണുവാൻ ആഗ്രഹിക്കുന്ന ആ ദേവൻ എനിക്കും ബ്രഹ്മാവിനുംകൂടി ശരിയായ രൂപത്തിൽ കാണുവാൻ സാധിക്കുന്നവനല്ല. അദ്ദേഹം വിശ്വരൂപനാണ്. രാജാവേ, നിനക്കു വേറെ എന്താണ് ആഗ്രഹമെങ്കിൽ അതു ഞാൻ സാധിപ്പിച്ചു തരാം. നീ നരന്മാരിൽ രാജാവാണല്ലോ ഭവാനാണെങ്കിൽ എല്ലാവരിലും തുല്യഭാവനയോടെ നില്ക്കുന്നവനാണ്. ധർമ്മപരനാണ്. ജിതേന്ദ്രിയനാണ്. ധീരനാണ്. സുരന്മാർക്കുകൂടി ദൃഢമായ പ്രീതിചെയ്യുന്നവനാണ്. ഭക്തി, ശ്രദ്ധ, ജ്ഞാനം എന്നീ ഗുണങ്ങളോടുകൂടിയ ഉത്തമപുരുഷനുമാണ് നീ, നിനക്കു ഞാൻ വരം നൽകുവാൻ വിചാരിക്കുന്നു. ഇഷ്ടമെന്താണെന്നറിയിക്കുക."

മാന്ധാതാവ് പറഞ്ഞു: "ദേവാ, ഞാൻ അങ്ങയെ നമസ്കരിക്കുന്നു. സംശയംകൂടാതെ ഭഗവാനേ, ഞാൻ ആദിദേവന്റെ രൂപം കാണുവാൻതന്നെ ആഗ്രഹിക്കുന്നു. ഞാൻ എല്ലാ കാമങ്ങളേയും തള്ളിക്കളഞ്ഞ് ധർമ്മത്തെ മാത്രം കാമിച്ച് വനത്തിലേക്കു പോകാൻ ആഗ്രഹിക്കുന്നു. അത് ഏറ്റവും ശ്രേഷ്ഠമായ മാർഗ്ഗമാണെന്നു ജ്ഞാനികൾ പുകഴ്ത്തുന്നു. എത്രയോ ശ്ലാഘ്യമായ ക്ഷത്രധർമ്മം അനുഷ്ഠിച്ച് ഞാൻ പരലോകത്തേക്കു വേണ്ട പുണ്യം നേടിക്കഴിഞ്ഞു. യശസ്സിന്നുള്ള കർമ്മങ്ങളൊക്കെ ഞാൻ ഉപേക്ഷിച്ചു. പേരും പെരുമയും ഞാൻ കാംക്ഷിക്കുന്നില്ല. എന്നാൽ ശരിയായ ധർമ്മം എന്തെന്ന് എനിക്കറിഞ്ഞുകൂടാ. ലോകത്തിൽ ശ്രേഷ്ഠമായ ആ ധർമ്മം ആദിദേവനിൽനിന്ന് ഉത്ഭവിച്ചതാണല്ലോ. അതിന്റെ ശരിയായ രൂപം എന്തെന്ന് എനിക്കറിയുവാൻ കഴിഞ്ഞിട്ടില്ല."

ഇന്ദ്രൻ പറഞ്ഞു: "അസൈന്യരായ ധാർമ്മികന്മാർ ധർമ്മത്തിൽ നയിപ്പിക്കുകയില്ല. അതിന്നു രാജാക്കന്മാർക്കേ കഴിയൂ. മറ്റുള്ളവർ എത്ര ധർമ്മിഷ്ഠന്മാരായാലും സൽഗതിയെത്തിക്കുവാൻ സാധിക്കുകയില്ല.

ക്ഷാത്രധർമ്മം ദേവദേവനിൽനിന്ന് ഉത്ഭവിച്ചതാണ്. മറ്റു ധർമ്മങ്ങളെല്ലാം അംഗങ്ങൾ മാത്രമാകുന്നു. എന്തുകൊണ്ടെന്നാൽ മറ്റു ധർമ്മങ്ങൾക്കെല്ലാം അവസാനമുണ്ട്. അതിൽവെച്ച് പ്രവ്രജ്യയോടു ചേർന്ന ക്ഷാത്രധർമ്മം ഏറ്റവും വിശിഷ്ടമാകുന്നു. എന്തുകൊണ്ടെന്നാൽ ഈ ധർമ്മത്തിൽ മറ്റു ധർമ്മങ്ങളെല്ലാം അടങ്ങിയിരിക്കുന്നു. പണ്ട് ദേവകളും കർമ്മത്താൽ ഓജസ്സേറിയ മുനീന്ദ്രന്മാരും, ശത്രുക്കളുടെ പീഡമൂലം കുഴങ്ങിയപ്പോൾ വിഷ്ണു ക്ഷാത്രം സ്വീകരിച്ചു. ശത്രുക്കളായ ദൈത്യവർഗ്ഗത്തെ അന്നു കൊന്നുകളഞ്ഞിരുന്നില്ലെങ്കിൽ പിന്നെ വിപ്രന്മാർ ഉണ്ടാവുകയില്ലായിരുന്നു. ബ്രഹ്മാവുതന്നെ ഉണ്ടാവുകയില്ലായിരുന്നു. ആദിധർമ്മം പുലരുകയുമില്ലായിരുന്നു. ദേവശ്രേഷ്ഠനായ ഭഗവാൻ ദൈത്യമയമായ ഈ ധരിത്രിയെ വിക്രമിച്ചു ജയിച്ചില്ലായിരുന്നെങ്കിൽ ചാതുർവ്വർണ്ണ്യങ്ങളോ, നാലാശ്രമങ്ങളോ ഒന്നുംതന്നെ ഉണ്ടാവുകയില്ലായിരുന്നു. ബ്രാഹ്മണരെ നാമാവശേഷമാക്കിയാൽ എല്ലാം നശിച്ചതുതന്നെ. ശാശ്വതമായ ധർമ്മം നൂറുനൂറായി തകർന്നുപോയത് ക്ഷാത്രധർമ്മംകൊണ്ടാണ് ഉദ്ധരിക്കപ്പെട്ടത്. യുഗങ്ങൾതോറും ഇത്തരത്തിൽ ധർമ്മത്തിന്നു നാശം സംഭവിക്കുമ്പോഴെല്ലാം ക്ഷാത്രധർമ്മം പ്രവർത്തിക്കുന്നു. അതുകൊണ്ട് ലോകശ്രേഷ്ഠമായ ധർമ്മം ക്ഷാത്രധർമ്മമാണെന്നു സർവ്വത്ര പറയപ്പെടുന്നു. ആത്മത്യാഗം, സർവ്വഭൂതങ്ങളിലും അനുകമ്പ, ലോകജ്ഞാനം, ആപത്തിൽനിന്നുള്ള രക്ഷണം, ദാരിദ്ര്യാദികളിൽനിന്നുള്ള മോചനം ഇവയെല്ലാം രാജധർമ്മംകൊണ്ടാണ് നടക്കുന്നത്. രാജാവിന്റെ കൈയൂക്കുകൊണ്ടാണ് നടന്നുപോരുന്നത്. എന്നാൽ മോഹംമൂലം സല്ക്കർമ്മങ്ങളിൽ താൽപര്യം കുറഞ്ഞും, ദുഷ്പ്രവൃത്തികളിൽ ആഗ്രഹം കൂടിയുമിരിക്കുന്ന മർത്ത്യർ അധർമ്മത്തിൽനിന്നും അന്യായത്തിൽനിന്നും പിൻതിരിയുന്നത് രാജാവിലുള്ള ഭയംനിമിത്തമാകുന്നു. ശിഷ്ടന്മാരായ സർവ്വധർമ്മാഢ്യന്മാർ നല്ല ആചാരത്തോടെ സന്മാർഗ്ഗത്തിൽ സഞ്ചരിക്കുന്നത് രാജധർമ്മം ശരിക്കു പാലിക്കപ്പെടുന്നതുമൂലമാണ്. രാജാക്കൾ രാജധർമ്മംകൊണ്ട് സ്വന്തം മക്കളെ എന്നപോലെ സംരക്ഷിക്കുന്നതുകൊണ്ടാണ് നാട്ടിൽ ജീവികൾ എല്ലാം സന്മാർഗ്ഗത്തിൽ ചരിക്കുന്നത് എന്നതിൽ യാതൊരു സംശയവുമില്ല. ക്ഷാത്രം സർവ്വധർമ്മപരമാണ്. ക്ഷാത്രം ലോകശ്രേഷ്ഠമാണ്. ക്ഷാത്രം സനാതനമാണ്. ശാശ്വ

തമാണ്. നാശമില്ലാത്തതും ഐശ്വര്യവുമാണ്. ശാശ്വതമായ സൗഖ്യത്തിലേക്കു നയിക്കുന്നതുമാകുന്നു."

**65. ഇന്ദ്രനും മാന്ധാതാവും തമ്മിലുള്ള സംവാദം –** ഇന്ദ്രൻ പറഞ്ഞു: "ഇപ്രകാരം വീര്യവും ധർമ്മങ്ങളും തികഞ്ഞു വിളങ്ങുന്ന ധർമ്മമാണ് രാജധർമ്മം. എല്ലാ ധർമ്മങ്ങളിലുംവെച്ച് ശ്രേഷ്ഠവുമാണ് രാജധർമ്മം. ലോകഹിതത്തിന്നുവേണ്ടി ആര്യന്മാരായ നിങ്ങൾ അതിനെ ശരിക്കു പാലിക്കുകതന്നെ വേണം. അല്ലെങ്കിൽ പ്രജകൾക്കു നാശം സംഭവിക്കുന്നതാണ്. ഭൂസംസ്കാരവും രാജസംസ്കാരയോഗവും പ്രജാപാലനവും എല്ലാ ഭൂതങ്ങളിലും അനുകമ്പയോടുകൂടി രാജാവ് നിർവ്വഹിക്കണം. പോരിൽ ദേഹം സംത്യജിക്കുന്നതിൽ മടിയുണ്ടാകരുത്. എല്ലാ ത്യാഗവും ശ്രേഷ്ഠമാണെന്നാണ് മുനിമാർ പറയുന്നത്. അതിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത് യുദ്ധത്തിൽ സ്വശരീരത്തിന്റെ ത്യാഗമാണ്. രാജധർമ്മം അനുഷ്ഠിക്കുന്ന രാജാക്കന്മാർ യുദ്ധത്തിൽ ദേഹം വെടിയുന്നത് നീ കണ്ടതാണല്ലോ.

വളരെ ശാസ്ത്രങ്ങൾ പഠിക്കുക, വേദം പഠിക്കുക, ഗുരുശുശ്രൂഷ ചെയ്യുക അങ്ങനെ ക്ഷത്രിയൻ ആദ്യം ബ്രഹ്മചര്യവ്രതം കൊണ്ട് ധർമ്മകാമനായി ആത്മാവിന്നു ശക്തിയാർജ്ജിക്കണം. സാമാന്യമായ കാര്യത്തിൽ വ്യവഹാരം തുടരുകയാണെങ്കിൽ പ്രിയവും അപ്രിയവും നോക്കരുത്. നിഷ്പക്ഷമതിയായിരിക്കണം രാജാവ്. അതിന്നു പണിയുള്ളതാണെങ്കിലും രാജാവ് നിഷ്ഠയുള്ളവനാകണം. കൈയൂക്കുകൊണ്ടും ധൈര്യം കൊണ്ടും രാജാവ് വർണ്ണാശ്രമധർമ്മം പാലിക്കുവാൻ ശ്രമിക്കണം, നിലനിർത്തണം. അതിന്നു വേണ്ടന്ന ഉപായങ്ങൾ കൈക്കൊള്ളണം. എല്ലാ ശ്രമങ്ങളിലും ലക്ഷ്യം ധർമ്മമായിരിക്കണം. എല്ലാ ധർമ്മാചരണത്തിലും ശ്രേഷ്ഠമായിട്ടുള്ളതാണ് സ്വധർമ്മാചരണം. സ്വധർമ്മംവിട്ടു ചെയ്യുന്ന അന്യവർണ്ണധർമ്മം ശ്രേയസ്കരമല്ല. മര്യാദവിട്ട് ധനം നേടാൻ ശ്രമിക്കുന്ന മൃഗതുല്യരായ മർത്ത്യന്മാരെ നീതിയുക്തമായ അർത്ഥസമ്പാദനത്തിന്നു പ്രേരിപ്പിക്കുകയും അന്യായമാർഗ്ഗത്തെ നിരോധിക്കുകയും ചെയ്യണം. അങ്ങനെ ചെയ്യുന്നതിന്ന് അധികാരം രാജാവിൽ നിക്ഷിപ്തമായിരിക്കയാൽ രാജധർമ്മം ഏറ്റവും പ്രശസ്തമാകുന്നു. ത്രൈവിദ്യന്മാരായ ബ്രാഹ്മണന്മാർക്ക് ഏതാണോ മാർഗ്ഗം, ഏതാണോ ആശ്രമം ആ കർമ്മമേ ബ്രാഹ്മണൻ ചെയ്യാവൂ. തെററിനടക്കുന്ന ബ്രാഹ്മണൻ ശൂദ്രനെപ്പോലെ അസ്ത്രംകൊണ്ടു വധിക്കപ്പെടേണ്ടവനാണ്.

ചതുരാശ്രമധർമ്മങ്ങളും വേദധർമ്മങ്ങളും ഹേ രാജാവേ, ബ്രാഹ്മണൻ പിൻതുടരണം മറ്റൊന്നും അവൻ അറിയേണ്ടതില്ല. ഇത് തെറ്റി പ്രവർത്തിക്കുന്നവന്ന് ജീവിതവൃത്തി നിശ്ചയിക്കപ്പെട്ടിട്ടില്ല. ധർമ്മം കർമ്മംകൊണ്ട് വർദ്ധിക്കും. അത് ധർമ്മാനുസരണമാവുകയും വേണം. കർമ്മം തെറ്റിനടക്കുന്ന ബ്രാഹ്മണൻ ഒരിക്കലും മാന്യമായ പദവിക്ക് അർഹനല്ല. സ്വകർമ്മം ചെയ്യാത്തവൻ മറ്റുള്ളവരുടെ വിശ്വാസത്തിന്നു പാത്രമാവുകയുമില്ല.

ഓരോ വർണ്ണത്തിന്നും നിശ്ചയിക്കപ്പെട്ട ഈ ധർമ്മം വായ്പിക്കുക എന്നുള്ളതാണ് ക്ഷത്രിയന്റെ ധർമ്മം. മറ്റുള്ളതൊന്നും വർദ്ധിപ്പിക്കുവാൻ ഒരുങ്ങുന്നത് ശ്രേഷ്ഠമായ കർമ്മമല്ല; രാജധർമ്മമല്ല. വീരന്മാർ സ്വീകരിക്കുന്ന ശ്രേഷ്ഠമായ ധർമ്മമാണ് രാജാക്കന്മാരുടെ ധർമ്മം."

മാന്ധാതാവ് പറഞ്ഞു: "കിരാതന്മാർ, ചീനന്മാർ, ശബരന്മാർ, യവനന്മാർ, ഗാന്ധാരന്മാർ, ബർബ്ബരന്മാർ, തുഷാരന്മാർ, ശകന്മാർ, കങ്കന്മാർ, പൽഹവന്മാർ, ആന്ധ്രകന്മാർ, മദ്രകന്മാർ, പുളിന്ദന്മാർ, പൗണ്ഡ്രകന്മാർ, രമഠന്മാർ, കാംബോജന്മാർ ഇപ്പറഞ്ഞ കൂട്ടർ, ബ്രഹ്മക്ഷത്രജവൈശ്യന്മാരും ശൂദ്രരുംമറ്റുമായ നരർ എപ്രകാരം ധർമ്മങ്ങളെയാണ് അനഷ്ഠിക്കേണ്ടത്? നാട്ടിൽ വസിക്കുന്നവരായ അവർ ഏതുവിധത്തിൽ ജീവിക്കണം? ദസ്യുക്കൾ എന്ന കൂട്ടരേയും മുൻപറഞ്ഞവരേയും ഞാൻ എങ്ങനെ പാട്ടിൽ നിറുത്തണം? അതു വിസ്തരിച്ചു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അല്ലയോ സുരേശ്വരാ! ക്ഷത്രിയന്മാരായ ഞങ്ങൾക്ക് അങ്ങാണല്ലോ ബന്ധു."

ഇന്ദ്രൻ പറഞ്ഞു: "ദസ്യുക്കൾ (കൊള്ളക്കാരായ കാട്ടുവർഗ്ഗക്കാർ) എല്ലാവരും അച്ഛനമ്മമാരെ ശുശ്രൂഷിക്കണം; അതുപോലെതന്നെ ആശ്രമസ്ഥരായ ആചാര്യരേയും ഗുരുവിനേയും ശുശ്രൂഷിക്കണം. രാജശുശ്രൂഷയും ചെയ്യേണ്ടതാണ്. വേദധർമ്മക്രിയകളും അവർക്കുവെച്ച ധർമ്മമാകുന്നു. പിതൃക്കൾക്കുവേണ്ടിയുള്ള യജ്ഞം ചെയ്യുക, ദാഹിച്ചുവലഞ്ഞവർക്ക് ജലം കൊടുക്കുക, കിണർ കുഴിക്കുക, കിടക്കുവാൻ കിടക്ക മുതലായവ നല്കുക, ബ്രാഹ്മണർക്ക് യഥാകാലം വേണ്ട ദാനങ്ങൾ ചെയ്യുക; അഹിംസ, സത്യം, അക്രോധം, ബന്ധുജനങ്ങളെ രക്ഷിക്കൽ, പുത്രനേയും ഭാര്യേയേയും സംരക്ഷിക്കൽ, പരിശുദ്ധി, അദ്രോഹം, യജ്ഞം ചെയ്യുക, ദക്ഷിണ നല്കുക ഇവയൊക്കെ ഐശ്വര്യം കാംക്ഷിക്കുന്ന ഏവരും ചെയ്യേണ്ടതാണ്. ദസ്യുക്കൾ മഹാർഹമായ പാകയജ്ഞങ്ങൾ ചെയ്യേണ്ടതാണ്. ഇവയൊക്കെ മുമ്പേതന്നെ വിധിച്ചിട്ടുള്ള ധർമ്മങ്ങളാണ്. എല്ലാവരും ചെയ്യേണ്ടതാണ്."

മാന്ധാതാവ് പറഞ്ഞു: "എല്ലാ മനുഷ്യജാതിയിലും എല്ലാ വർണ്ണങ്ങളിലും ദസ്യുക്കളുണ്ട്. കൊള്ളയടിക്കുന്ന അത്തരം ജനങ്ങൾ വേഷംമാറി ജീവിക്കുന്നുണ്ട്. അത്തരം ദസ്യുക്കൾ നാല് ആശ്രമം സ്വീകരിച്ചവരിലും കാണാം."

ഇന്ദ്രൻ പറഞ്ഞു: "ദണ്ഡനീതി നശിച്ച് രാജധർമ്മം നശിച്ചാൽ ജീവികൾക്കു മൗഢ്യമുണ്ടാകും. അത് രാജാക്കന്മാരുടെ ദുർഭരണംമൂലമാണ് വന്നുകൂടുന്നത്. കൃതയുഗം ക്ഷയിക്കുമ്പോൾ എല്ലാ ജാതിധർമ്മങ്ങളിലും കലമ്പൽ വന്നുകൂടും. പല തരത്തിലുള്ള അടയാളങ്ങൾ ധരിച്ച കള്ളഭിക്ഷുക്കൾ ധാരാളമുണ്ടാകും. ആശ്രമങ്ങളിൽ സന്ദേഹം വന്നുകൂടും, കാമക്രോധാദികൾക്കു വശംവദരായി ജനങ്ങൾ പുരാണേതിഹാസങ്ങളിലും ധർമ്മതത്ത്വങ്ങളിലും ശ്രദ്ധിക്കാത്തവരായിത്തീരും. അങ്ങനെ അവർ ദുർമ്മാർഗ്ഗങ്ങളിൽ പ്രവേശിക്കും. ഇങ്ങനെ വരുമ്പോൾ മഹാത്മാക്കൾ ദണ്ഡനീതിയാൽ പാപികളെ നിലയ്ക്കുനിർത്തുമ്പോൾ ശാശ്വതമായ ധർമ്മം വീണ്ടും സ്ഥാപിക്കപ്പെടും. എല്ലാ ലോകർക്കും ഗുരുവായിട്ടുള്ള രാജാവിനെ നിരസിക്കുകയാണെങ്കിൽ ജനങ്ങളുടെ ദാനം, യജ്ഞം, ശ്രാദ്ധം എന്നിവയ്ക്കു ഫലമില്ലാതാകും. രാജാവ് മനുഷ്യർക്ക് അധിപതിയാണ്. ശാശ്വതനായ ദേവകല്പനാണ്. ധർമ്മം കാംക്ഷിക്കുന്നവനായ രാജാവിനെ ദേവന്മാർപോലും മാനിക്കാതിരിക്കില്ല. ഈ ജഗത്തെല്ലാം സൃഷ്ടിച്ചത് ഭഗവാനായ പ്രജാപതിയാകുന്നു. ധർമ്മങ്ങളുടെ പ്രവൃത്തിനിവൃത്തികൾക്കായി ക്ഷത്രത്തേയും ആ ബ്രഹ്മാവ് ഇച്ഛിക്കുന്നു. പ്രവൃത്തമായ ധർമ്മത്തിന്റെ ഗതിയെ ബുദ്ധികൊണ്ടു ചിന്തിക്കുന്നവൻ എനിക്കു മാന്യനും പൂജ്യനുമാണ്. അതിലാണ് ക്ഷത്രത്തിന്റെ നിലനില്പ്."

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞ് ഭഗവാൻ മരുൽഗണങ്ങളോടുകൂടി നാശമില്ലാത്ത ശാശ്വതസ്ഥാനമായ വൈകുണ്ഠത്തിലേക്കു പോയി. ഇപ്രകാരം ധർമ്മം നന്നായി പ്രവർത്തിക്കുവാൻ തുടങ്ങിയപ്പോൾ പിന്നെ ക്ഷാത്രത്തെ അറിവുള്ളവർ ആരെങ്കിലും നിന്ദിക്കുമോ? അന്യായത്താൽ പ്രവൃത്തങ്ങളും നിവൃത്തങ്ങളുമായ സകലതും ഇടയ്ക്കുവെച്ച്, വഴിയിൽ കുരുടൻ എന്നപോലെ, വിലയംപ്രാപിച്ചു പോകും. ആദിയിൽ പ്രവർത്തിച്ച ചക്രത്തിൽ, ആദ്യത്തിൽ ആശ്രയിച്ച ധർമ്മത്തിൽ അല്ലയോ രാജേന്ദ്രാ! പ്രവർത്തിച്ചാലും. അനഘാശയാ, പുരുഷവ്യാഘ്രാ, നിന്റെ ശ്രേഷ്ഠത എനിക്കറിയാം."

**66. ചതുരാശ്രമവിധി –** യുധിഷ്ഠിരൻ പറഞ്ഞു: "മഹാത്മാവേ, അങ്ങ് പറഞ്ഞവിധത്തിലുള്ള നാല് ആശ്രമങ്ങളെക്കുറിച്ചും ഞാൻ കേട്ടു. എന്നാൽ, അവയെ വിസ്തരിച്ചു മനസ്സിലാക്കിയാൽക്കൊള്ളാമെന്നുണ്ട്. അവ വിശദീകരിച്ചുതരേണമെന്നഭ്യർത്ഥിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, എല്ലാ ധർമ്മങ്ങളും നിനക്കറിവുണ്ടല്ലോ. സജ്ജനസമ്മതമായ ആ ധർമ്മങ്ങളെല്ലാം ഞാൻ മനസ്സിലാക്കിയമാതിരിയൊക്കെ നിനക്കും അറിയാമല്ലോ. മഹാബാഹോ! ഇപ്പോൾ നീ ചോദിച്ച കാര്യങ്ങൾ സൂക്ഷ്മമായ കാരണങ്ങളോട് ബന്ധപ്പെട്ടവയാണ് ഹേ ധർമ്മശ്രേഷ്ഠാ! ഞാൻ ആ ധർമ്മങ്ങളെപ്പറ്റി വിസ്തരിച്ചു പറയാം. യുധിഷ്ഠിരാ! നീ ആ ധർമ്മത്തെപ്പറ്റി വിശദമായി ഗ്രഹിച്ചുകൊള്ളുക.

നാല് ആശ്രമം പാലിക്കുന്നവനുള്ള പുണ്യങ്ങളെല്ലാം നല്ലവനായ രാജാവിൽ അടങ്ങിയിരിക്കുന്നു. കാമദ്വേഷങ്ങളറ്റ വന്ന് ജീവിയാൽ സമദർശിയായവന്ന് ദണ്ഡനീതിയനുസരിച്ചു ഭരിക്കുന്നവന്ന് സന്ന്യാസപദംകൊണ്ടുള്ള എല്ലാ പുണ്യവും കിട്ടും. ജ്ഞാനവിസർഗ്ഗങ്ങൾ കണ്ടും, നിഗ്രഹാനുഗ്രഹങ്ങൾ കണ്ടും, വിധിക്കധീനനായി നില്ക്കുന്ന ധീരന്ന് ഗൃഹസ്ഥാശ്രമംകൊണ്ടുള്ള ഫലം ലഭിക്കുന്നതാണ്. പൂജ്യന്മാരെ വേർതിരിച്ചറിഞ്ഞ് വേണ്ടവിധം പൂജിക്കുന്നവന്ന് ബ്രഹ്മചര്യത്തിന്റെ ഫലം ലഭിക്കുന്നതാകുന്നു.

ആപത്തിൽപ്പെട്ട ജ്ഞാതികളേയും, സംബന്ധികളേയും, മിത്രങ്ങളേയും അവർ അനുഭവിക്കുന്ന കഷ്ടപ്പാടിൽനിന്നു കര കയറ്റുന്നവൻ വൈഖാനസന്മാരുടെ പദവിയിൽ ചേരുന്നതാണ്. ലോകത്തിലെ പ്രമുഖന്മാർക്കും, ലിംഗികൾക്കും സല്ക്കാരങ്ങൾചെയ്ത് പ്രീതിപ്പെടുത്തന്നവർക്ക് വന്യാശ്രമികളുടെ പദവി ചേരുന്നതാണ്. ഹോമം, പിതൃയജ്ഞങ്ങൾ, ഭൂതമാനുഷങ്ങളായ യജ്ഞങ്ങൾ എന്നിവ വേണ്ടുവോളം ചെയ്യുന്നവന്ന് വന്യാശ്രമികളുടെ പദവി ലഭിക്കുന്നതാണ്. ജീവികളിൽ യഥാവസരം പാർത്ഥപൂജ ചെയ്യുകയും ശിഷ്ടന്മാർക്കുവേണ്ടി ശത്രുമർദ്ദനം ചെയ്യുകയും ചെയ്യുന്നവന്ന് ഹേ സത്യവിക്രമാ, വന്യാശ്രമിക്കുള്ള പദവി ചേരുന്നതാണ്. എല്ലാജീവികളേയും കാത്തുരക്ഷിച്ച്, സ്വന്തം രാജ്യത്തെ രക്ഷിച്ച് ധർമ്മവ്രതനായി ജീവിക്കുന്ന ക്ഷത്രിയന്ന് സന്ന്യാസപദം ചേരുന്നതാണ്. വേദാദ്ധ്യയനം തെറ്റാതെ നടത്തുക, ക്ഷമയോടെ ആചാര്യന്മാരെ പൂജിക്കുക, ഗുരുജനങ്ങളെ ശുശ്രൂഷിക്കുക എന്നിവയോടെ ജീവിക്കുന്നവന്ന് ബ്രഹ്മചര്യത്തിന്റെ പദവി ചേരുന്നതാണ്. ആഹ്നികം ജീവിക്കുന്നവനും, ദേവന്മാരെ അർച്ചിക്കുന്നവനും ധർമ്മത്താൽ ഹേ വീരാ, ധർമ്മാശ്രമത്തിന്റെ പദം ചേരുന്നതാണ്.

മരണമോ രക്ഷയോ ഏതുതന്നെയായാലും അവയെ ഗണിക്കാതെ പ്രാണൻകളഞ്ഞും ധർമ്മത്തെ പാലിക്കുവാൻ സന്നദ്ധനായവന്ന് ബ്രഹ്മാശ്രമത്തിന്റെ പദം ചേരുന്നതാണ്. എന്നും ഏവരിലും കൗടില്യശാസ്ത്രത്തിന്റെ വഴിയെ പിൻതുടരാത്ത രാജാവിന്നു ബ്രഹ്മാശ്രമപദം കിട്ടുന്നതാണ്. നല്ലപോലെ ജീവകാരുണ്യത്തോടെ പെരുമാറുന്ന അഹിംസാപരനായ രാജാവിന്ന് എല്ലാ അവസ്ഥയിലുമുള്ള പദവിയും ലഭിക്കുന്നതാണ്. ബാലന്മാരോടും വൃദ്ധരോടും എല്ലാകാലത്തും ദയയോടെ പെരുമാറുന്നവന്ന് എല്ലാ അവസ്ഥയിലുമുള്ള പദവിയും വന്നുചേരുന്നതാണ്. ആക്രമിക്കപ്പെടുന്ന ജീവികളെ ആപത്തിൽനിന്നു രക്ഷപ്പെടുത്തുന്നവന്ന്, തന്നെ ആശ്രയിക്കുന്നവനെ രക്ഷിക്കുന്നവന്ന്, എല്ലാ ഗൃഹസ്ഥാശ്രമിയുടെ പുണ്യഫലം കിട്ടുന്നതാണ്. ചരാചരങ്ങളായ ജീവികളെ എന്നും പരിരക്ഷിക്കുന്നവന്ന് ഗാർഹസ്ഥ്യത്തിന്റെ പുണ്യഫലം സിദ്ധിക്കുന്നതാണ്.

ജ്യേഷ്ഠക്രമമനുസരിച്ച് ഭ്രാതാവ്, ഭാര്യ, പുത്രൻ, പൗത്രൻ എന്നിവരോട് വേണ്ടമാതിരി നിഗ്രഹാനുഗ്രഹത്തോടെ പെരുമാറുന്നവന്ന് ഗൃഹസ്ഥാശ്രമഫലവും വലിയ തപസ്സിന്റെ ഫലവും ലഭിക്കുന്നതാണ്. പൂജാസംവിജിതാത്മാക്കളും പൂജ്യരുമായ സജ്ജനങ്ങളുടെ സംരക്ഷണത്താൽ ഹേ പുരുഷവ്യാഘ്രാ! ഗൃഹസ്ഥാശ്രമികളുടെ പുണ്യം അവന്നു ലഭിക്കുന്നതാണ്. ആശ്രമസ്ഥന്മാരെ തന്റെ ഗൃഹത്തിൽ സ്വീകരിച്ച് മൃഷ്ടാന്നം നല്കി സല്ക്കരിച്ചു പൂജിക്കുന്നവന്ന് ഗൃഹസ്ഥാശ്രമിയുടെ മഹത്തായ പുണ്യം ലഭിക്കുന്നതാണ്.

ബ്രഹ്മകല്പിതമായ ധർമ്മത്തിൽ ശരിക്കു നില്ക്കുന്നവൻ എല്ലാ ആശ്രമങ്ങളുടേയും ഫലമേല്ക്കുന്നതാണ്. ഏതവനിൽ ഗുണങ്ങൾ നാശമേല്ക്കാതെ നില്ക്കുന്നുവോ, അങ്ങനെയുള്ള ആശ്രമസ്ഥൻ ഹേ യുധിഷ്ഠിരാ! നരശ്രേഷ്ഠനാകുന്നു.

സ്ഥാനത്തെ മാനിക്കുക, വംശത്തെ മാനിക്കുക, വയസ്സിനെ മാനിക്കുക- ഇങ്ങനെ എല്ലാവിധത്തിലും മാനിക്കേണ്ടവയെ മാനിക്കുന്ന ധീമാൻ എല്ലാ ആശ്രമങ്ങളുടേയും വിശിഷ്ടമായ പദത്തെ പ്രാപിക്കുന്നവനാകുന്നു. എല്ലാ ദേശധർമ്മങ്ങളും, എല്ലാ കുലധർമ്മങ്ങളും മനസ്സിലാക്കി പാലിക്കുന്ന രാജാവ് എല്ലാ ആശ്രമത്തിന്റേയും പുണ്യഫലത്തെ പ്രാപിക്കുന്നവനാകുന്നു.

സജ്ജനങ്ങൾക്ക് വേണ്ടതായ ധനവും സമ്മാനങ്ങളും നല്കി സല്ക്കരിക്കന്നവൻ സജ്ജനാശ്രമമാനിയായിത്തീരും. ദശധർമ്മംവിട്ട് എല്ലാ ജനത്തിന്നും ധർമ്മംചെയ്യുന്ന രാജാവ് ശരിയായ ആശ്രമിയാണ്.

ധർമ്മകുശലരായ ആരൊക്കെ ധർമ്മം ചെയ്യുന്നവോ, ആര് രക്ഷിക്കുകയാൽ നാട് നന്നാകുന്നുവോ, അവർ അതിന്റെ പുണ്യധർമ്മഫലത്തെ പ്രാപിക്കുന്നു.

ധർമ്മജ്ഞരും ധർമ്മപരന്മാരുമായ മർത്ത്യരെ കാത്തു രക്ഷിക്കാത്ത രാജാക്കൾ അതിന്റെ പാപം ശരിക്കുമേല്ക്കുന്നതാണ്. ആരൊക്കെയാണോ രാജാവിനെ സഹായിക്കുന്നത്, രാജാവിന്നു കിട്ടുന്ന ഫലത്തിൽ ഒരു ഓഹരി ആ സഹായികൾക്കും ലഭിക്കുന്നതാണ്.

എല്ലാ ആശ്രമങ്ങളിലുംവെച്ച് ദീപ്തവും പാവനവുമായത് തീർച്ചയായും ഗൃഹസ്ഥാശ്രമമാണ്. ആ ആശ്രമമാണ് നാം സേവിച്ചുവരുന്നത്.

എല്ലാ ജീവികളേയും തന്നെപ്പോലെ കരുതുന്ന മനുഷ്യൻ ദണ്ഡം വിട്ടവനും, ക്രോധം ജയിച്ചവനുമായി, ആ മാനവൻ തീർച്ചയായും ഇഹത്തിലും പരത്തിലും സുഖിക്കുന്നതാണ്.

ധർമ്മത്തിൽ ധർമ്മസേതു കയറുന്നതും, സത്വവീര്യം ചേർന്നതും, ത്യാഗക്കാറ്റിൽ പായുന്നതുമായ തോണി നിന്നെ ഐഹികമായ ദുഃഖത്തിൽനിന്നു കരകയറ്റും. ഉള്ളിൽപ്പെട്ട കാമങ്ങൾ എന്ന് വിട്ടൊഴിയുന്നുവോ അന്ന് അവൻ സത്വസ്ഥനായി ഭവിക്കുന്നു അവന്ന് പിന്നെ ബ്രഹ്മാനുഭൂതി ലഭിക്കുന്നതാണ്. പാലനത്തിൽ തൽപരനും നല്ലപോലെ പ്രസന്നനുമായ നരൻ ഭാവയോഗങ്ങളാൽ ധർമ്മത്തെ നേടുന്നതാണ്. വേദംചൊല്ലി സൽക്കർമ്മംചെയ്യുന്ന ബ്രാഹ്മണരെ പാലിക്കുന്നതിൽ നീ ജാഗരൂകനാവുക. അതുപോലെ മറ്റുള്ളവരേയും നീ പാലിക്കുക.

ഹേ രാജാവേ! ധർമ്മത്തേക്കാളും ആശ്രമത്തേക്കാളുമേറെ മഹത്തായിട്ടുള്ളത് സജ്ജനപാലനമാകുന്നു. അങ്ങനെ വേദജ്ഞരായ സൽബ്രാഹ്മണരെ പാലിക്കുന്ന രാജാവിന്നു നൂറിരട്ടി ധർമ്മഫലം ലഭിക്കുന്നതാണ്.

ഹേ പാണ്ഡവശ്രേഷ്ഠാ! ഞാൻ ഭവാന് പലതരം ധർമ്മങ്ങളെ പറഞ്ഞുതന്നു. അത് പണ്ടേ നടപ്പുള്ള ശാശ്വതധർമ്മമാണെന്നറിഞ്ഞ് നീ അനുഷ്ഠിക്കുക. നാലാശ്രമത്തിന്നും, നാലു വർണ്ണത്തിന്നും, ചേർന്ന ധർമ്മം നീ പാലിക്കുകയാണെങ്കിൽ അവയ്ക്കെല്ലാറ്റിനുമുള്ള പുണ്യഫലം നീ നേടുന്നതാണ് നരവ്യാഘ്രാ!"

**67. രാജകരണാവശ്യകത്വകഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "നാല് ആശ്രമങ്ങളെപ്പറ്റിയും നാലുവർണ്ണങ്ങളെപ്പറ്റിയും ഭവാൻ പറഞ്ഞുതന്നു. ഇനി രാഷ്ട്രത്തിന്നുവേണ്ടി ചെയ്യേണ്ടതെന്തൊക്കെയാണെന്ന് ഹേ മാഹശയാ! പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "രാഷ്ട്രത്തിന്ന് ഉത്തമമായ കാര്യം ഒരു രാജാവിനെ അഭിഷേചിക്കുക എന്നതാണ്. രാജാവില്ലെങ്കിൽ രാജ്യത്തു വളരെ ആപത്തുകൾ നേരിടും. നാഥനില്ലാത്ത നാട്ടിൽ കള്ളന്മാരും കൊള്ളക്കാരും വന്നുകയറും. രാജാവില്ലാത്ത നാട്ടിൽ ധർമ്മം നിലനില്ക്കുന്നതല്ല. തമ്മിൽത്തമ്മിൽ പിടിച്ചു തിന്നുന്നമാതിരി മനുഷ്യർ മൃഗപ്രായരായിത്തീരും. ശ്രുതിയിൽ ഇന്ദ്രനെ രാജാവായി വരിക്കുന്നുവെന്നു പറയുന്നു. ഭൂതി ഇച്ഛിക്കുന്നവന്നു രാജാവ് ഇന്ദ്രനെപ്പോലെ പൂജ്യനാകുന്നു.

രാജാവില്ലാത്ത നാട്ടിൽ പാർക്കരുത്. രാജാവില്ലാത്ത രാജ്യത്ത് അഗ്നി ഹവ്യം സ്വീകരിക്കയില്ല. രാജാവില്ലാതെ വീര്യം കെട്ട നാട്ടിൽ 'ഞാനാണ് രാജാവ്' എന്നു പറഞ്ഞ് ഒരു ബലവാൻ മറുനാട്ടിൽനിന്നു വന്നു കയറുകയാണെങ്കിൽ അവനെ ആ നാട്ടുകാർ എതിരേറ്റ് അർച്ചിച്ച് കൂട്ടിക്കൊണ്ടുപോന്ന് രാജാവാക്കണം. അതാണ് അപ്പോൾ ഉത്തമമായിട്ടുള്ളത്. അരാജകത്വത്തേക്കാൾ കഷ്ടമായി മറ്റൊന്നുമില്ല. അതു മനസ്സിലാക്കി ആ രാജാവ് പാലിക്കുകയാണെങ്കിൽ എല്ലാം മംഗളമായി ഭവിക്കുന്നതാണ്. ബലവാൻ ചൊടിക്കുകയാണെങ്കിൽ കുഴപ്പത്തിലാകും. കറക്കുവാൻ വിഷമമുള്ള പശു വളരെയേറെ ക്ലേശം സഹിക്കേണ്ടതായി വന്നുകൂടും. കറവിന്ന് എളുപ്പമുള്ള പശുവിന്നു യാതൊരു പരുക്കും ഏല്ക്കുന്നതല്ല. താപം കൂടാതെ കീഴ്‌വഴങ്ങിനില്ക്കുന്നതുകൊണ്ട് യാതൊരു ദുഃഖത്തിന്നും വഴിവെക്കുന്നതല്ല. തന്നെത്താനെ വളഞ്ഞുവളരുന്ന കൊമ്പ് ആരും ബലം പ്രയോഗിച്ച് പിടിച്ചുവളയ്ക്കുകയില്ലല്ലൊ! ഈ ദൃഷ്ടാന്തം കണ്ടുകൊണ്ട് ഹേ വീരാ, ബലവാനെ വഴങ്ങുകയാണു വേണ്ടത്. ബലവാനെ വഴങ്ങുന്നവൻ ദേവേന്ദ്രനെ വഴങ്ങുന്നതായി മനസ്സിലാക്കുക, അതുകൊണ്ട് ഐശ്വര്യം കാംക്ഷിക്കുന്നവർ രാജാവിനെ നാട്ടിൽ വാഴിക്കുകയാണു ചെയ്യേണ്ടത്. രാജാവില്ലാത്ത നാട്ടിലെ ജനങ്ങൾക്ക് ധനം സ്വന്തമാക്കാനോ ഭാര്യയെ സ്വന്തമാക്കാനോ ഉപഭോഗങ്ങളെ അധീനത്തിൽ വെക്കുവാനോ കഴികയില്ല. രാജാവില്ലാത്ത നാട്ടിൽ പാപികൾ അന്യരുടെ ദ്രവ്യം പിടിച്ചുപറിച്ച് രസിക്കും. മറ്റുള്ളവർ അവന്റെ ധനം പിടിച്ചുപറിക്കാനൊരുങ്ങുമ്പോഴാണ് അവൻ രാജാവില്ലാത്തതിന്റെ ദോഷം അറിയുക. പാപികൾക്കും ഒരിക്കലും തങ്ങൾ നേടിയ സ്വത്ത് അനുഭവിക്കാൻ കഴിയുന്നതല്ല. ഒരുത്തന്റെ ധനം രണ്ടുപേർ കൈയിലാക്കും. രണ്ടുപേരുടെ കൈയിൽക്കിട്ടിയത് അനേകം പേർ ബലമായി പിടികൂടും. ദാസന്മാർ അദാസന്മാരാകും. സ്ത്രീകളെ ബലമായി പിടികൂടും. അപഹരിക്കും. അതുകൊണ്ടാണ് ദേവകൾ പ്രജാപാലന്മാരെ നിശ്ചയിച്ചത്. ആദ്യമേതന്നെ ദണ്ഡധരനായ രാജാവ് ലോകർക്കില്ലെങ്കിൽ ജലത്തിലെ മത്സ്യങ്ങൾ പോലെ ബലമേറിയവർ ബലം കുറഞ്ഞവരെ വെട്ടിവിഴുങ്ങും.

പണ്ട് രാജാവില്ലാത്ത നാട്ടിൽ പ്രജകൾ ഇത്തരത്തിൽ, ശക്തൻ അശക്തനെ മത്സ്യങ്ങളെപ്പോലെ പരസ്പരം ആക്രമിച്ച് തിന്നൊടുക്കിയെന്നു കേൾക്കുന്നു. അങ്ങനെ വന്നപ്പോൾ ശേഷിച്ച കൃശന്മാരൊക്കെക്കൂടി സമ്മേളിച്ച് ഒരു കരാർചെയ്തു എന്നു കേൾക്കുന്നു. ആ കരാറുപ്രകാരം 'വാക്‌ശൂരനും, ദണ്ഡപരുഷനും, പരദാരാപഹാരിയും പരസ്വത്ത് അപഹരിക്കുന്നവനും നാട്ടിൽനിന്ന് ഓടിക്കേണ്ടവരാണ്.' ഇങ്ങനെ എല്ലാ ജാതിക്കാരും പരസ്പരവിശ്വാസത്തോടെ തങ്ങളുടെ ക്ഷേമത്തിന്നു വേണ്ടി വിശേഷമായ ഒരു കരാറുണ്ടാക്കി ഒന്നിച്ചുചേർന്നുനിന്നു. പിന്നെ ആ ദുഃഖിതന്മാർ ഒന്നിച്ചു പോയി ബ്രഹ്മാവിനെ കണ്ടു. അവർ ആവലാതി പറഞ്ഞു: 'ദേവാ, ഭഗവാനേ! ഞങ്ങൾ നാഥനില്ലാത്തവരായി നശിക്കുന്നു. ഒരു രാജാവിനെ ഞങ്ങൾക്കു തരണേ! ഞങ്ങളെ രക്ഷിക്കുന്ന അവനെ ഞങ്ങളെല്ലാവരും ബഹുമാനിക്കാം.' ഉടനെ ബ്രഹ്മാവ് മനുവിനെ ഭൂമിയിലേക്ക് വിട്ടു. മനു ചെന്നുകണ്ടപ്പോൾ ലോകത്തിലെ സ്ഥിതി ഒട്ടും അദ്ദേഹത്തിന്ന് പിടിച്ചില്ല."

മനു പറഞ്ഞു: "ഞാൻ ഭയപ്പെടുന്നു. രാജ്യം വളരെ നാശമായിക്കിടക്കുന്നു. ഇവരെ നന്നാക്കുവാനുള്ള വഴി ഞാൻ കാണുന്നില്ല. മിഥ്യാവൃത്തരായ ജനങ്ങളാണു നിറയെക്കാണുന്നത്. ഇവരെ എങ്ങനെ നേരെയാക്കാനാണ്? എന്നെക്കൊണ്ട് വിഷമമാണ്."

ഭീഷ്മൻ പറഞ്ഞു: "മനു ഇപ്രകാരം പറഞ്ഞതുകേട്ട് നാട്ടിലെ ജനങ്ങൾ ഒത്തുകൂടി അവനോട് പറഞ്ഞു. ഹേ മഹാശയാ, ഭയപ്പെടേണ്ട. തെറ്റു ചെയ്തവരെ ശിക്ഷിക്കാം. ഞങ്ങളുടെ കൈവശമുള്ള പശുക്കളിൽ അമ്പതിൽ ഒന്നുവീതം അങ്ങയ്ക്കു നല്കാം. സ്വർണ്ണത്തിൽ അമ്പതിൽ ഒരുഭാഗം അങ്ങയ്ക്ക് നല്കാം. മറ്റു ധനങ്ങളിൽ പത്തിലൊന്നുതരാം. അതുകൊണ്ട് ഭണ്ഡാരം വർദ്ധിപ്പിക്കാം. പിന്നെ വേലക്കാരായ കന്യകമാരിൽ ശുല്ക്കമായി സുന്ദരിമാരായ കന്യകമാരെ അങ്ങയ്ക്ക് നല്കുന്നതാണ്. ശസ്ത്രവാഹനങ്ങളോടൊത്ത് വമ്പന്മാരായ മർത്ത്യർ അങ്ങയെ വാഹനങ്ങളിൽ ആഡംബരത്തോടെ ഇന്ദ്രനെ ദേവകൾ എന്നപോലെ പിൻതുടരുന്നതാണ്. അങ്ങ് ഞങ്ങളുടെ ബലവനായ രാജാവാണ്. പ്രതാപവാനായ രാജാവാണ്. കുബേരൻ നൈരൃതർക്ക് എന്നപോലെ നീ ഞങ്ങൾക്ക് സുഖം നല്കുവാൻ കെല്പുള്ളവനാണ്. രാജാവ് സംരക്ഷിക്കുന്ന പ്രജകൾ ഏതു ധർമ്മം നടത്തുന്നുവോ അതിന്റെ ഫലം നാലിലൊരു ഭാഗം അങ്ങയ്ക്ക് ലഭിക്കുന്നതാണ്. എളുപ്പത്തിൽ കൈവന്ന ഈ മഹത്തായ ധർമ്മത്താൽ വിജയിച്ചരുളുന്ന ഭവാൻ, ഇന്ദ്രൻ ദേവകളെയെന്നവിധം ഞങ്ങളെയെല്ലാം പാലിച്ചാലും. തപിക്കുന്ന ആദിത്യനെപ്പോലെ ജയിക്കുവാനായി പുറപ്പെട്ടാലും. വൈരികളുടെ മാനം നശിപ്പിക്കുക. ധർമ്മം ഏതുകാലത്തും ജയിക്കും.'

അങ്ങനെ പ്രജകൾ പറഞ്ഞപ്പോൾ മനു വളരെ സൈന്യങ്ങളെ കൂട്ടിയിണക്കി വലിയ അഭിമാനത്തോടെ തേജസ്സുകൊണ്ട് പ്രകാശിക്കുന്നവിധം പുറപ്പെട്ടു.

മനുവിന്റെ മഹത്വംകണ്ട്, ശക്രനെപ്പോലെയുള്ള തേജസ്സു കണ്ട്, അവരൊക്കെ ത്രസിച്ചുപോയി. കള്ളന്മാരും കൊള്ളക്കാരുമൊക്കെ പേടിച്ചുവിറച്ചു. എല്ലാ ജാതിക്കാരും അവരവരുടെ കർമ്മത്തിൽ മനസ്സുവെച്ചു. മഴപെയ്യുന്ന കാറുപോലെ അവർ ആഡംബരത്തോടെ ഊഴിചുറ്റി. പാപികളെ എല്ലാം അടക്കി സ്വധർമ്മനിരതരാക്കി.

ഇപ്രകാരം ഭൂതിയെ ഇച്ഛിക്കുന്ന മർത്ത്യർ രാജ്യത്ത് ആദ്യം രാജാവിനെ പ്രജകളുടെ ഗുണത്തിന്നായി വാഴിക്കുന്നു. ഭക്തിയോടുകൂടി അടുത്തുചെന്ന്, ദേവന്മാർ ഇന്ദ്രനെയെന്നപോലെ ജനങ്ങൾ രാജാവിനെ വണങ്ങുന്നു. സ്വജനങ്ങളാൽ ബഹുമാനിക്കപ്പെടുന്നവനെ അന്യരും ബഹുമാനിക്കും. സ്വജനങ്ങൾ തള്ളിക്കളഞ്ഞവനെ അന്യന്മാരും തള്ളിക്കളയും. ശത്രുക്കൾ ചെയ്യുന്ന രാജനിന്ദ എല്ലാവർക്കും ദുഃഖഹേതുകമാണ്. അതുകൊണ്ട് വാഹനം, വെൺകൊറ്റക്കുട, വസ്ത്രങ്ങൾ, ഭൂഷണങ്ങൾ, ഭോജനം, പാനം, ഗൃഹം, ശയ്യാസനങ്ങൾ, മറ്റുള്ള സകല ഉപകരണങ്ങൾ ഇവയൊക്കെ ജനങ്ങൾ രാജാവിന്ന് നല്കുന്നു.

രാജാവ് കാര്യങ്ങൾ മറച്ചുവെക്കണം. എന്നാലും ദുരാധർഷനാകണം. പുഞ്ചിരിയോടെ പ്രസന്നനായി സംസാരിക്കണം. ഇങ്ങോട്ട് സംസാരിക്കുന്നവരോട് ഉത്തരം ഭംഗിയായി പറയണം. കൃതജ്ഞനും, കൂറുള്ളവനും ആകണം, ദാനശീലനാകണം, ജിതേന്ദ്രിയനാകണം, നോക്കിയാൽ അങ്ങോട്ടും നോക്കണം. അതു വളരെ മൃദുവായും പ്രസന്നമായും ആയിരിക്കണം.

**68. ആംഗിരസവാക്യം - രാജാവില്ലാഞ്ഞാലുള്ള ദോഷം, ഉണ്ടായാലുള്ള ഗുണം** - യുധിഷ്ഠിരൻ പറഞ്ഞു: "രാജാവിനെ ബ്രാഹ്മണർപോലും ദൈവതമായി പറയുന്നുണ്ടല്ലോ. ഹേ ഭരതർഷഭാ, അതിനെപ്പറ്റി അങ്ങ് വിവരിച്ചു പറഞ്ഞു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "അതിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. വ്യാഴത്തോട് വസുമനസ്സു ചോദിച്ച കാര്യമാണ് ആ കഥ.

പണ്ട് കോസലരാജാവായ വസുമനസ്സ് എന്ന ബുദ്ധിമാൻ, മഹാപ്രാജ്ഞനും വിനയജ്ഞനും മുനിപുംഗവനുമായ ബൃഹസ്പതിയോട് പ്രദക്ഷിണംചെയ്ത്, വണങ്ങി, വിധിപൂർവ്വം, വിനയോപക്രമത്തോടെ, പ്രജകളുടെ സുഖത്തിൽ താല്പര്യംമൂലം, സർവ്വലോകഹിതത്തിന്നു വേണ്ടുന്ന കാര്യം ഗ്രഹിക്കുവാൻ വേണ്ടി ചോദിച്ചു."

വസുമനസ്സ് പറഞ്ഞു: "ഹേ ധർമ്മജ്ഞാ! എന്തിനാൽ ജീവികൾ അഭിവൃദ്ധിപ്പെടുന്നു? എന്തുകൊണ്ട് ജീവികൾ ക്ഷയിക്കുന്നു? ആരെപൂജിച്ചാൽ ജീവികൾക്കു നിത്യമായ സുഖം സിദ്ധിക്കും?

ഓജസ്വിയായ കോസലരാജാവ് ഇപ്രകാരം ചോദിച്ചപ്പോൾ പണ്ഡിതനായ ബൃഹസ്പതി അവ്യഗ്രമായി രാജാവിനെ സല്ക്കരിച്ച് ഇപ്രകാരം പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "ഹേ പ്രാജ്ഞാ! രാജാവുള്ളതു കൊണ്ടാണ് നരന്മാരിൽ ധർമ്മം നിലനില്ക്കുന്നത്. ജനങ്ങൾ രാജാവിനെ ഭയപ്പെട്ടാണ് തമ്മിൽ പിടിച്ചു തിന്നാതിരിക്കുന്നത്. ഉയർന്നുനിന്ന് ഉത്സുകമായ ലോകത്തെ മുഴുവൻ രാജാവ് ധർമ്മത്താൽ പ്രസാദിപ്പിക്കുകയും, താൻ പ്രസാദിച്ച് വിളങ്ങുകയും ചെയ്യുന്നു. സൂര്യചന്ദ്രന്മാർ ഉദിക്കാതിരുന്നാൽ ഭൂമി ഇരുളടഞ്ഞുപോവുകയും, തമ്മിൽ കാണാത്തവിധമാവുകയും ചെയ്യുമല്ലോ. അതുപോലെ വെള്ളം കുറഞ്ഞ സ്ഥലത്ത് മീനുകളും, ബാധയില്ലാത്ത ദിക്കിൽ മൃഗങ്ങളും തമ്മിൽ കൊന്നുതിന്ന് ഇഷ്ടംപോലെ പുളയ്ക്കുന്ന മട്ടിലും, തമ്മിൽത്തല്ലി, തമ്മിൽ പിടിച്ചുപറിച്ച്, അധികം താമസിക്കാതെ സർവ്വവും നശിച്ചുപോകും. അതിൽ യാതൊരു സംശയവുമില്ല. അതുപോലെ രാജാവില്ലെങ്കിൽ നാട്ടുകാരൊക്കെ പരസ്പരം കൊള്ളയടിച്ചും, പിടിച്ചു പറിച്ചും, കലഹിച്ചും നശിക്കും. ഇടയനില്ലാത്ത പശുക്കൾപോലെ എല്ലാവരും കൂരിരുട്ടിൽപ്പെട്ടുപോകും. ദുർബ്ബലന്റെ സ്വത്തെല്ലാം ബലവാൻ അപഹരിക്കും. എതിർത്തേറ്റാലോ വെട്ടി കൊന്നുകളയും. രാജാവ് പാലിക്കാനില്ലെങ്കിൽ നാട്ടുകാരുടെ കഥ ഇതാണ്.'ഇത് എന്റെയാണ്.''ഇത് എന്റെയാണ്' എന്നുപറഞ്ഞ് സ്വത്ത് കണ്ടവൻ പിടികൂടും. ഭാര്യയുണ്ടാകയില്ല, മക്കളുണ്ടാകയില്ല, ഇരിപ്പിടമുണ്ടാകയില്ല. ചുറ്റും സർവ്വത്ര നാശം വന്നുകൂടും. രാജാവില്ലാഞ്ഞാലത്തെ കഥ ഇതാണ്.

യാനം, വസ്ത്രം, അലങ്കാരം, പലതരം രത്നം, ഇവയ്ക്കൊന്നും രക്ഷയില്ല. കണ്ടവർ തട്ടിപ്പറിക്കും. രാജാവില്ലെങ്കിൽ ഇതാണ് കഥ. രാജാവ് പാലിക്കാഞ്ഞാൽ അധർമ്മം പിടിപെടും. അമ്മയേയും, അച്ഛനേയും, വൃദ്ധന്മാരേയും, ഗുരുക്കന്മാരേയും, പാന്ഥന്മാരേയും, ആചാര്യന്മാരേയും ക്ലേശിപ്പിക്കുകയും, ഹിംസിക്കുകയും ചെയ്യും. രാജാവില്ലാഞ്ഞാലത്തെ കഥ ഇതാണ്.

ധനവാന് ഒരു രക്ഷയും ഭൂമിയിൽ കിട്ടുകയില്ല. അവരെ പിടിച്ച് തലവെട്ടും, പിടിച്ച് കെട്ടിയിടും, പിടിച്ചു ചവിട്ടി എല്ലൊടിച്ച് ധനം അപഹരിക്കും. എന്റേത് എന്ന് അവകാശപ്പെടാൻ ഒന്നും ഉണ്ടാവുകയില്ല. ഇതൊക്കെയാണ് രാജാവില്ലാഞ്ഞാലത്തെ കഥ.

കാലം എത്തുന്നതിന്നുമുമ്പെ ചാകും. ലോകം കൊള്ളക്കാരുടെ കൈയിലാകും. എല്ലാവരും നരകയാതന അനുഭവിക്കും. രാജാവില്ലാഞ്ഞാലത്തെ കഥ ഇതാണ്.

വ്യഭിചാരം ഒരു കുറ്റമാവുകയില്ല. കൃഷിയും കച്ചവടവും നടക്കുകയില്ല. ധർമ്മം താണുപോകും; ത്രയി കെട്ടുപോകും. ഇതൊക്കെ രാജാവില്ലാഞ്ഞാൽ സംഭവിക്കും. വിധിപ്രകാരം ദക്ഷിണയോടുകൂടിയ യാഗങ്ങൾ ആരും നടത്തുകയില്ല. വിവാഹം നടക്കുകയില്ല. സദസ്സ് കൂടുകയില്ല. ഇതാണ് രാജാവില്ലെങ്കിൽ വന്നുകൂടുക.

കാള മേച്ചിൽപ്പുറത്തു കയറുകയില്ല. കടകോലുകൾ കടയുകയില്ല. തൊഴുത്തുകളൊക്കെ നശിച്ചുപോകും. ഇതാണ് രാജാവില്ലാഞ്ഞാലത്തെ കഥ. ജീവികളായ ജീവികളൊക്കെ ഹാ! ഹാ! എന്ന് വിലപിക്കേണ്ട ഘട്ടത്തിലെത്തും, സർവ്വവും നശിക്കും, പാലകനായ രാജാവില്ലാഞ്ഞാൽ.

ആണ്ടുതോറും നടത്താറുള്ള ദക്ഷിണയോടുകൂടിയ സത്രങ്ങൾ നടത്താതാകും. ഭയമില്ലായ്മ എന്നത് നാട്ടിൽ കണികാണില്ല. നാലു വേദങ്ങൾ ബ്രാഹ്മണർ പഠിപ്പിക്കുക എന്നതുണ്ടാകയില്ല, വിദ്യാവ്രതസ്നാതരായ തപസ്വികൾ ഉണ്ടാവുകയില്ല. ധർമ്മംവിട്ട് കൊലകൾ നടമാടും. ജനങ്ങൾ കൊന്നു നശിപ്പിക്കപ്പെടും. കവർച്ച നടത്തിയവൻ ഭയപ്പെടാതെ സുഖമായി പോകും കൈമാറ്റംചെയ്തു കവർച്ച നടത്തും. സകല ചിറകളും പൊട്ടിക്കും. സർവ്വജനങ്ങളും പേടിച്ചു തടിയുംകൊണ്ട് ഓടും. ഇതൊക്കെയാണ് രാജാവില്ലാഞ്ഞാലത്തെ കഥ.

അനീതികൾ ധാരാളമായി നടക്കും, ജാതിമര്യാദ അതിലംഘിച്ച് കലർപ്പുസന്താനങ്ങൾ ജനിക്കും, നാട്ടിൽ ക്ഷാമം പിടിപെടും, വീടുകളുടെ വാതിലൊന്നും അടയ്ക്കാതെ ഭയംവിട്ട് തുറന്നിട്ടുകിടക്കും. രാജാവ് ഭരിക്കേണ്ട ജനങ്ങളുടെ കഥ ഇത്തരത്തിലായിത്തീരും. അസംബന്ധമായി ജനങ്ങൾ പരസ്പരം ശകാരിക്കും. ആരെങ്കിലും ആരേയെങ്കിലും കൈവെച്ചാൽ പിന്നെ എല്ലാം കുഴപ്പമായി. ഇങ്ങനെയാണ് ധാർമ്മികനായ രാജാവ് പരിപാലിക്കാത്ത നാട്ടിലെ കഥ.

ആണില്ലാത്ത പെണ്ണുങ്ങൾ ചമഞ്ഞൊരുങ്ങി വഴികൾ തോറും ഭയംവിട്ട് സൈ്വരിണികളായ സഞ്ചരിക്കും. ഇതൊക്കെയാണ് രാജാവ് പാലിക്കാത്ത നാട്ടിലെ സ്ഥിതി.

ഇനി രാജാവ് ധർമ്മത്തോടെ പാലിക്കുന്ന നാട് എങ്ങനെ യാകുമെന്നു പറയാം.

ജനങ്ങൾ ധർമ്മത്തെ അനുസരിക്കും. പരസ്പരം ഹിംസിക്കുകയില്ല. അന്യോന്യം അനുഗ്രഹിക്കും. ഇതാണ് രാജാവ് പാലിച്ചാലത്തെ കഥ. ശ്ലാഘ്യമായ യജ്ഞങ്ങൾ പലതും, മൂന്നുവർണ്ണങ്ങളും ചെയ്യും. ജനങ്ങൾ വിദ്യാഭ്യാസം ചെയ്യും. ജീവികാമൂലമായ ഈ ലോകത്തെ ത്രയി സംരക്ഷിക്കും. അതൊക്കെ ഭംഗിയായി കലാശിക്കുകയും ചെയ്യും. ഇതാണ് നൃപൻ പാലിക്കുന്നതായാൽ.

വലിയ ഭാരംവഹിച്ച് രാജാവ് നാടു സംരക്ഷിക്കുന്നതായാൽ വലിയ ബലയോഗത്താൽ ലോകം തെളിയും. ആര് ഇല്ലാഞ്ഞാൽ ജീവികൾക്ക് എല്ലായിടത്തും ഇല്ലായ്മ വന്നുചേരുമോ, ആരുണ്ടെങ്കിൽ ജീവികൾക്ക് ഉണ്മ വന്നുചേരുമോ, അവനെ ആരാണ് പൂജിക്കാതിരിക്കുക? ലോകർക്കൊക്കെ ഭയം വളർത്തുന്ന അതിന്റെ ഭാരത്തെ ഏതൊരുത്തൻ ഭരിക്കുന്നവോ, രാജപ്രിയമായ ഹിതത്തിൽ സക്തനായ അവൻ രണ്ടുലോകത്തേയും ജയിച്ചവനാകും. അവന്ന് ദോഷം മനസ്സുകൊണ്ട് ചിന്തിക്കുന്നവൻ ആരോ, അവൻ മഹാ ദുഷ്ടനാണ്. അവൻ ചത്താലും നരകത്തിൽ പോകുകതന്നെ ചെയ്യും.

രാജാവിനെ ഒരു സാധാരണ മനുഷ്യനാണെന്നു ചിന്തിച്ചു പോകരുത്. അവൻ ഒരു മാഹദേവതയാണെന്നു ചിന്തിക്കണം. മനുഷ്യരൂപമെടുത്ത ദേവനാണ് നില്ക്കുന്നതെന്നു കാണണം. രാജാവ് അഗ്നിയായും, ആദിത്യനായും, യമനായും, വൈശ്രവണനായും, മൃത്യുവായും വിളങ്ങുന്നു!

വഞ്ചിതനായ ഒരു രാജാവ് തന്റെ അടുത്തെത്തുന്ന ദുഷ്ടരെ ഉഗ്രമായ തേജസ്സുകൊണ്ടു ചുട്ട് വെണ്ണീറാക്കുമ്പോൾ, സർവ്വജീവികളേയും ചോരദൃഷ്ടിയോടെ കാണുമ്പോൾ, രാജാവ് അഗ്നിയായി വിളങ്ങുന്നു. പ്രജകൾക്കു ക്ഷേമംചെയ്തു സഞ്ചരിക്കുമ്പോൾ രാജാവ് അർക്കനായിത്തീരുന്നു. ക്രോധിച്ചുകൊണ്ട് അശുചികളായ ജനങ്ങളെ കണക്കില്ലാതെ പുത്രപൗത്രാമാത്യന്മാരോടുകൂടി കൊന്നൊടുക്കുമ്പോൾ രാജാവ് യമനായിത്തീരുന്നു. സഹായികൾക്കു വേണ്ടുവോളം ശത്രുക്കളെ വെന്ന് ലഭിക്കുന്ന വിവിധ രത്നസമൂഹം ശ്രീമാനായ ഒരാൾക്കു നല്കുകയും, മറ്റൊരാളിൽനിന്നു വേർപെടുത്തുകയും ചെയ്യുമ്പോൾ ലോകത്തിലെ വിത്തേശനായി, വൈശ്രവണനായി രാജാവ് ശോഭിക്കുന്നു.

അങ്ങനെയുള്ള രാജാവ് ദക്ഷനും, അക്ലിഷ്ടകാരിയുമാണെന്ന് ധരിക്കുക. അവനിൽ കുറ്റങ്ങൾ ചുമത്തി പറയാതിരിക്കുക. ധർമ്മ്യമായ ലോകത്തെ ഇച്ഛിക്കുന്നവൻ ഈശ്വരന്റെ ഇഷ്ടനാണ്. രാജാവിൽ ദ്രോഹം ചെയ്യുന്നവന്ന് ഒരിക്കലും സുഖം ലഭിക്കുന്നതല്ല. മകനായാലും, സഹോദരനായാലും, ഇഷ്ടനായാലും, ആത്മതുല്യനായാലും രാജാവിനോട് ആരും ഏറ്റുപിടിക്കരുത്. കാറ്റ് തുണയുണ്ടെങ്കിൽ അഗ്നി ഒന്നിനേയും ബാക്കി വെക്കാതെ കത്തിച്ചു ദഹിപ്പിച്ചു കളയും. രാജാവും അപ്രകാരംതന്നെ സർവ്വത്തേയും ദഹിപ്പിച്ചുകളയുമെന്നോർക്കണം. അതുകൊണ്ട് രാജാവിന്റെ ധനം ആരും അപഹരിക്കുവാൻ വിചാരിക്കരുത്. രാജസ്വാപഹരണത്തെ മൃത്യുവിനെയെന്നപോലെ

വെറുക്കേണ്ടതാണ്. കൂടംതൊട്ട മൃഗത്തെപ്പോലെ അതുതൊട്ട വനെയൊക്കെ നശിപ്പിച്ചുകളയും.

തന്റെ ധനംകാക്കുന്നപോലെ ഏതൊരുത്തനും രാജധനത്തെ കാക്കേണ്ടതാണ്. നിലയില്ലാത്ത വെള്ളത്തിൽ വീണവനെപ്പോലെ ഘോരമായ നരകത്തിൽ വീണ് രാജാവിന്റെ സ്വത്ത് കക്കുന്നവൻ വളരെനാൾ കുഴങ്ങിപ്പോകും. രാജാവ് ഭോജനും, വിരാട്ടും, സമ്രാട്ടും, ക്ഷത്രിയനും, ഭൂഭർത്താവും, നരപാലകനുമാണെന്നു ധരിക്കുക. ഈ പേരിൽ അറിയപ്പെടുന്ന മഹാനെ പൂജിക്കാത്തവർ ആരുണ്ട്? ലോകത്തിൽ നിലനില്ക്കണമെന്നു നിങ്ങൾ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ജിതാത്മാവും, ജിതേന്ദ്രിയനും, മേധാവിയും, സ്മൃതിമാനും, ദക്ഷനുമായി വിളങ്ങുന്ന മഹീശ്വരനെ ആശ്രയിക്കുക. അതുകൊണ്ട് കൃതജ്ഞനും, പ്രാജ്ഞനും, അക്ഷുദ്രനും, കൂറുള്ളവനും ജിതേന്ദ്രിയനുമായ മന്ത്രി രാജാവിനെ പൂജിക്കണം. കൃതജ്ഞനും, കൂറുള്ളവനും, ധർമ്മജ്ഞനും, നിയതേന്ദ്രിയനുമായ പുരുഷൻ ശത്രുക്കളെ അകറ്റുന്ന ശൂരനായ രാജാവിനെ പൂജിക്കണം.

പ്രജ്ഞയും, പ്രഗല്ഭതയും, സ്ഥിതിയും നല്കുന്ന രാജാവുതന്നെ നരന് കാർശ്യവും നല്കുന്നു. രാജാവ് കൈവിട്ടവന് എവിടെ സുഖം ലഭിക്കും! രാജാവ് കൈക്കൊണ്ടവനോ എവിടെ ദുഃഖം? രാജാവ് നാട്ടുകാർക്ക് നല്ല ഒരു ഹൃദയമാണ്. നാട്ടുകാർക്ക് ഗതിയും പ്രതിഷ്ഠയും, ഉത്തമമായ സൗഖ്യവുമാണ്. രാജാവിനെ ആശ്രയിക്കുന്നവർ ഈ ലോകത്തിലും പരലോകത്തിലും സുഖികളാകും. രാജാവ് ഭൂമിവേണ്ടപോലെ പാലിച്ച് ദമം, സത്യം, സൗഹൃദം ഇവയോടുകൂടി മഹത്തായ യജ്ഞങ്ങൾ കഴിച്ച് കീർത്തിമാനായി സ്വർഗ്ഗത്തിൽ ശാശ്വതമായ സ്ഥാനത്തു ചെന്നുചേരുന്നതാണ്.' ഇപ്രകാരം ബൃഹസ്പതി പറഞ്ഞുകൊടുത്തു. അതുകേട്ട് വീരനായ കോസലരാജാവ് വേണ്ടപോലെ യത്നംചെയ്ത് പ്രജകളെ പരിപാലിച്ചു."

**69. ദണ്ഡനീതിപ്രഭാവം - രാജാവിന്റെ മുഖ്യകർമ്മങ്ങളും ഭരണവിധികളും ദണ്ഡനീതിയും -** യുധിഷ്ഠിരൻ പറഞ്ഞു: "വിശേഷിച്ച് രാജാവ് ചെയ്യേണ്ടതെന്തൊക്കെയാണ്? എങ്ങനെയാണ് രാജ്യം ഭരിക്കേണ്ടത്? ശത്രുക്കളോട് എങ്ങനെ നേരിടണം? ചാരന്മാരായി എങ്ങനെയുള്ളവരെ നിയോഗിക്കണം? വർണ്ണങ്ങളിൽ എങ്ങനെ വിശ്വസിക്കണം? ഭൃത്യന്മാർ, ഭാര്യാപുത്രാദികൾ എന്നിവരോട് എങ്ങനെ നില്ക്കണം? ഇതൊക്കെ എനിക്കുപദേശിക്കണേ!"

ഭീഷ്മൻ പറഞ്ഞു: "രാജാവിന്റെ മട്ട് ഏതുവിധത്തിലാകണമെന്നുള്ളത് ആദ്യം പറയാം. അതു ശ്രദ്ധയോടെ കേൾക്കുക! രാജാവ് ആദ്യമായി ചെയ്യേണ്ടതും, രാജാവിന്റെ പ്രകൃതവും, കൃത്യവും പറയാം. ആദ്യമായി രാജാവ് ആത്മാവിനെ ജയിക്കണം. പിന്നെ ശത്രുക്കളെ ജയിക്കുക! തന്നെ കീഴടക്കുവാൻ കഴിയാത്തവൻ എങ്ങനെ ശത്രുവിനെ കീഴടക്കും? കഴിയുകയില്ല! ആത്മജയമെന്നത് എന്തെന്നു പറയാം. പഞ്ചമാർഗ്ഗങ്ങളെ അടക്കുക എന്നതാണത്. അഞ്ചിന്ദ്രിയങ്ങളേയും ജയിച്ചവനായ രാജാവ് ശത്രുവിനോടെതിർക്കുന്നതിന്ന് ശക്തനാകും.

രാജാവ് ദുർഗ്ഗങ്ങളിൽ പാറാവുകാരെ നിർത്തണം. അതിർത്തികളിലൊക്കെ കാവൽഭടന്മാരെ ഏർപ്പെടുത്തണം. നഗരത്തിലും പുരോദ്യാനങ്ങളിലും എല്ലാ സംസ്ഥാനങ്ങളിലുമുള്ള പുരങ്ങളിലും, നഗരങ്ങളിലും,രാജ്യത്തിന്റെ മദ്ധ്യഭാഗങ്ങളിലും, ഹേ നരശാർദ്ദൂലാ, രാജാവിന്റെ കൊട്ടാരത്തിലും ചാരന്മാരെ വെക്കണം. ആ ചാരന്മാർ ജഡന്മാരോ, അന്ധന്മാരോ, ബധിരന്മാരോ, ആണെന്നേ മറ്റുള്ളവർക്കു തോന്നാവൂ. അങ്ങനെയുള്ള സമർത്ഥന്മാരായിരിക്കണം ചാരന്മാർ.

വിശപ്പും ദാഹവും സഹിക്കുവാൻ കെല്പുള്ളവരാണോ എന്നു പരീക്ഷിച്ചറിഞ്ഞ വിദ്വാന്മാരെയാകണം ചാരന്മാരായി നിയോഗിക്കുവാൻ, സ്വന്തം അമാത്യന്മാർ, തന്റെ മക്കൾ ഇവരിലും വ്യത്യാസമില്ലാതെ ചാരന്മാരെ നിയമിച്ചു പരീക്ഷിക്കണം.

പുരം, നാട്ടിൻപുറം, സാമന്തരാജാക്കന്മാർ ഇവരിലും തമ്മിൽത്തമ്മിൽ അറിയാത്തവിധം ചാരന്മാരെ വെച്ചുവിടണം. മറ്റു രാജാക്കന്മാർ പറഞ്ഞുവിടുന്ന ചാരന്മാരെ കണ്ടറിയുവാനുള്ള കഴിവും രാജാവിന്നുണ്ടാകണം. ക്രീഡാസ്ഥാനങ്ങൾ, അങ്ങാടികൾ, ജനങ്ങൾ കൂടുന്ന സത്രങ്ങൾ എന്നിവിടങ്ങളിലും, ഭിക്ഷക്കാരുടെ കൂട്ടത്തിലും, ബാഹ്യോദ്യാനങ്ങളിലും, പുരോദ്യാനത്തിലും, പണ്ഡിതസദസ്സുകളിലും, ദേശങ്ങളിലും, ചത്വരങ്ങളിലും, രാജസഭയിലും, വീടുകളിലുമൊക്കെ ശത്രുക്കളുടെ ചാരന്മാരെ പണ്ഡിതനായ രാജാവ് തിരഞ്ഞുപിടിക്കണം. ചാരനെ മുൻകൂട്ടി അറിയാൻ കഴിഞ്ഞാൽ അല്ലയോ പാണ്ഡവാ, ഹിതം സാധിച്ചതായി വിചാരിക്കാം. താൻ താഴ്ന്നവനാണെന്ന് താൻതന്നെ അറിയുകയാണെങ്കിൽ അമാത്യന്മാരോടു കൂടി മന്ത്രിച്ച് ശരിക്ക് ആ രാജാവുമായി സന്ധിചെയ്യണം. താഴ്ചയില്ലെങ്കിലും കരാറുമായി സന്ധിയിലേർപ്പെടാം. അതിന്നു വല്ല ഉദ്ദേശ്യവുമുണ്ടാകണം. വല്ലതും കാര്യം നേടേണ്ടതുണ്ടെങ്കിലാണ് കരാറുപ്രകാരമുള്ള ആ സന്ധി ചെയ്യേണ്ടത്. നാടു കാക്കുന്നവനായ രാജാവ് ഗുണവാന്മാരും മഹോത്സാഹന്മാരും ധർമ്മജ്ഞന്മാരുമായവരോടേ സന്ധിചെയ്യാവൂ.

തനിക്കാപത്തു വന്നുചേരുന്നുവെന്നു കണ്ടാൽ ഉടനെ ബുദ്ധിമാനായ രാജാവ് തന്റെ പൂർവ്വദ്രോഹികളെ കൊന്നുകളയണം. ലോകദ്വേഷികളെ ബാക്കി വെച്ചേക്കരുത്. രാജാവിന്ന് ഉപകാരത്തിന്നൊ അപകാരത്തിന്നൊ പറ്റാത്തവരെ, നന്നാക്കാൻ കഴിയില്ലെന്നു തോന്നുന്നൂ കൂട്ടരെ, വിട്ടുകളയുക. അവരെപ്പറ്റി ചിന്തിക്കേണ്ടതില്ല. മിത്രബന്ധുക്കളില്ലാത്ത അവസരം നോക്കി, വിശേഷിച്ചും ബലഹീനരായ ശത്രുക്കൾ മറ്റൊരു കാര്യത്തിലേർപ്പെട്ടിരിക്കുന്ന തക്കംനോക്കി ഒളിവിൽച്ചെന്ന് ആക്രമിക്കണം.

വീരനും, ദക്ഷനും, സൈന്യബലമുള്ളവനും, സുഖിയുമായ രാജാവ് യാത്രയ്ക്ക് കല്പനകൊടുക്കണം. യുദ്ധയാത്രയ്ക്കൊരുങ്ങുമ്പോൾ ആദ്യമായി നഗരത്തിന്റെ രക്ഷ ഉറപ്പിക്കണം. എന്നിട്ടേ നഗരം വിട്ടുപോകാവൂ! വീര്യവാനായ രാജാവ് തന്റെ അടുത്തുവന്ന് പാട്ടിൽപ്പെടാതിരുന്നാൽ ബലവീര്യം കുറഞ്ഞവൻ കർഷണംചെയ്തു നില്ക്കണം. അവന്റെ രാജ്യത്തെ മർദ്ദിക്കുന്നത് ശസ്ത്രംകൊണ്ടും അഗ്നികൊണ്ടും വിഷംകൊണ്ടും ബോധംകെടുത്തുന്ന പ്രയോഗംകൊണ്ടുമാകണം. ശ്രേഷ്ടന്മാരായ മന്ത്രിമാർക്കുകൂടി തർക്കം, അഭിപ്രായഭിന്നത, ഒരു കാര്യത്തിൽ പല അഭിപ്രായം, ഉണ്ടാക്കണം. ധീമാനായ രാജാവ് രാജ്യം പിടിച്ചടക്കാനാശിക്കുമ്പോൾ കഴിയുന്നതും യുദ്ധംകൂടാതെ നടക്കുമോ എന്നാണ് ശ്രമിക്കേണ്ടത്. മൂന്നു മാർഗ്ഗങ്ങളാൽ അതു പ്രയോഗിച്ചുനോക്കണമെന്നാണ് ബൃഹസ്പതി പറഞ്ഞിട്ടുള്ളത്. അവ എന്തെന്നു പറയാം. സാന്ത്വോക്തികൊണ്ട്, ദാനംകൊണ്ട്, ഭേദംകൊണ്ട് ഇങ്ങനെ മൂന്നുപായങ്ങൾകൊണ്ട് രാജ്യം നേടാമെന്നുണ്ടെങ്കിൽ പണ്ഡിതനായ രാജാവ് അതിൽ തൃപ്തിപ്പെടണം. യുദ്ധത്തിന്നു പോകുന്നത് കഴിയുന്നതും കൂടാതെ കഴിക്കണം. നാട്ടുകാരിൽനിന്ന് പ്രാജ്ഞനായ രാജാവ് കരം വാങ്ങണം. ആറിലൊന്നു കരം വാങ്ങുന്നത് അവനെ രക്ഷിക്കേണ്ടതിലേക്കുതന്നെയാണ്. പൗരന്മാരെ രക്ഷിക്കുവാൻ ദശധർമ്മക്കാരിൽനിന്ന് വലുതോ ചെറുതോ ആയ സംഭാവന വാങ്ങാം. ഉള്ളതിന്റെ അവസ്ഥപോലെ വാങ്ങാം. തന്റെ പൗരന്മാരെയെല്ലാം തന്റെ പുത്രന്മാരെപ്പോലെ കാണണം. ധനത്തിലും വ്യവഹാരത്തിലും അവരിൽ കൂറുകാട്ടരുത്. സർവ്വാർത്ഥജ്ഞന്മാരായ പ്രാജ്ഞന്മാരെ സഭയിൽ രാജാവ് നിശ്ചയിക്കണം. രാജ്യം എപ്പോഴും വ്യവഹാരത്തിനാലാണ് സ്ഥിതിചെയ്യുന്നത്. ഖനി, നെല്ലെടുപ്പ്, വില്പന, ഉപ്പുവില്പന, കടത്തുകടവ്, ആനകളെ പിടിക്കൽ, ഇവയിലൊക്കെ അമാത്യന്മാരെ നിശ്ചയിക്കണം. അവർ സ്വന്തം ഹിതം മനസ്സിലാക്കിച്ചെയ്യുന്ന വിശ്വസ്തരായിരിക്കണം. നല്ലപോലെ നിത്യവും ദണ്ഡേന്തി ശിക്ഷ നടത്തുന്ന രാജാവ് ധർമ്മം തെറ്റാതെ നിലനിർത്തും. എല്ലാ രാജാവിന്റെയും ധർമ്മമാണ് നീതിന്യായപാലനം, ശിക്ഷാനിയമം നടത്തൽ.

പ്രാജ്ഞനായ രാജാവ് തപസ്വിയും വേദവേദാംഗങ്ങൾ അറിഞ്ഞവനുമാകണം. രാജാവ് ദാനശീലനും എപ്പോഴും യജ്ഞശീലനുമാകണം. ഇപ്പറഞ്ഞ ഗുണം രാജാവിന്ന് എപ്പോഴും ഉണ്ടാകേണ്ടതാണ്. ഈ ഗുണമില്ലാത്ത രാജാവിന്ന് എവിടെ കീർത്തി! എവിടെ സ്വർഗ്ഗം?

ബലവാനായ രാജാവ് പീഡിപ്പിക്കുമ്പോൾ ബുദ്ധിമാനും ബലഹീനനുമായ രാജാവ് ദുർഗ്ഗത്തിൽപ്പോയി പാർക്കണം. അവിടെ പാർത്ത് മിത്രജനങ്ങളെക്കൂട്ടി ശത്രുവിനെ തക്കം നോക്കി ആക്രമിക്കുവാൻ ഏർപ്പാടുചെയ്യണം. ശത്രുവെ പാട്ടിലാക്കാൻ സാമഭേദങ്ങൾ പ്രയോഗിച്ചുനോക്കണം. വഴിയിൽ പശുസംരക്ഷണകേന്ദ്രങ്ങൾ ഏർപ്പെടുത്തുക, ഗ്രാമങ്ങളെ പുഷ്ടിപ്പെടുത്തുക, എന്നിവ ചെയ്യണം. അവരെയൊക്കെ ശാഖാനഗരങ്ങളിലേക്കയയ്ക്കണം. ഗുപ്തങ്ങളായ ദുർഗ്ഗങ്ങളിലും കയറ്റണം. ബലാഗ്ര്യന്മാരായ ധനികരെ സാന്ത്വനം ചെയ്ത് വീണ്ടും സസ്യങ്ങൾ നേടിക്കൂട്ടണം. ഇതൊക്കെ രാജാവ് ചെയ്യിക്കണം. അവയൊക്കെ കൊണ്ടുവരാൻ കഴിഞ്ഞില്ലെങ്കിൽ തീവെച്ചു ചുട്ട് നശിപ്പിച്ചുകളയണം. തന്റെ ആളുകളെ പറഞ്ഞുവിട്ട് ശത്രുരാജാവിന്റെ വയലിൽ കടന്ന് വിളഞ്ഞ പാടങ്ങളെ തീവെച്ചു ചുട്ടുകളയണം. പുഴവഴിക്കുള്ള പാലങ്ങളൊക്കെ തകർക്കണം. ചിറകെട്ടി നിറുത്തിയ വെള്ളം മുഴുവൻ വാറ്റിക്കളയണം. അന്നോ കുറേനാളേക്കോ അയൽരാജ്യത്ത് മാറിത്താമസിക്കണം. മിത്രകാര്യങ്ങൾ വന്നാലുംശരി ശത്രുവിനെ നശിപ്പിക്കുന്നതിൽ പിൻതിരിയരുത്. ദുർഗ്ഗങ്ങളുടെ ചുറ്റുമുള്ള ക്ഷുദ്രവൃക്ഷങ്ങളെ വേരോടെ വെട്ടിമാറ്റണം. ചൈത്യവൃക്ഷങ്ങളെ നശിപ്പിക്കരുത്. വളർന്ന വൃക്ഷങ്ങളുടെയെല്ലാം കൊമ്പു മുറിച്ചു നീക്കണം. ചൈത്യവൃക്ഷങ്ങളുടെ വീണ ഇലകളെല്ലാം നീക്കംചെയ്യണം. പുറംകോട്ട കെട്ടണം. ക്രൂരദർശികളെ അതിൽ നിശ്ചയിക്കണം, കിടങ്ങുകൾ ഉണ്ടാക്കണം. മുതലയും മീനും അതിൽ നിറയ്ക്കണം അവയ്ക്കും രക്ഷ എല്ലാവിധത്തിലും ചെയ്യണം. ദ്വാരങ്ങളിലെല്ലാം ഭാരംകൂടിയ യന്ത്രങ്ങൾ നിറുത്തണം. മുൾത്തടികൾ കയറ്റണം. എല്ലാം സ്വാധീനമാക്കണം. വിറകും തീറ്റിക്കുള്ള വകയും ഏർപ്പെടുത്തണം. കിണർ കുത്തിക്കണം. മുമ്പ് ജലത്തിന്നു വേണ്ടി തീർത്ത കിണറുകൾ തേവി വറ്റിക്കണം. പുല്ലുമേഞ്ഞ ഗൃഹങ്ങൾകളിമണ്ണുകൊണ്ട് മെഴുകണം. ചൈത്രമാസം വന്നാൽ പുല്ലുനീക്കിക്കളയണം; തീയിനെ പിന്നെ ഭയപ്പെടേണ്ടതില്ലല്ലോ. രാജാവിന്നുള്ള ആഹാരം രാത്രിയിലേ വേവിക്കാവൂ അഗ്നിഹോത്രത്തിന്നുള്ള അഗ്നിയൊഴികെ വേറെ അഗ്നി കത്തിക്കരുത്; ശത്രു കണ്ടുപിടിക്കാൻ ഇടവരും, കൊല്ലന്റെ കുടിലിൽപോലും തീ ഒളിപ്പിക്കണം. തീ വളരെ സൂക്ഷിച്ചേ കത്തിക്കാവൂ. പുരാണത്തിന്റെ രക്ഷയ്ക്കു വേണ്ടി അഗ്നിയെ ഭദ്രമാക്കണം. വീട്ടിനുള്ളിൽ തീ കെടാതെ സൂക്ഷിക്കണം. പകൽ തീയെരിക്കുന്നവർക്ക് വലിയ ശിത്ര കൊടുക്കണം. ഇങ്ങനെ ഇക്കാര്യം പരസ്യംചെയ്യുകയും വേണം. ഭിക്ഷുകന്മാരും ചക്കാലന്മാരും ക്ലീബന്മാരും ഉന്മത്തന്മാരും ദുശ്ശീലന്മാരുമായ ജനങ്ങളെ പുറത്താക്കണം. അവരെ കൂടെ താമസിപ്പിക്കരുത്. അങ്ങനെ അവരെ ഓടിക്കാഞ്ഞാൽ ആപത്തിൽപ്പെടും. നടുമുറ്റം, തീർത്ഥം, സഭ, ഗൃഹം ഇവയിലൊന്നും ഇക്കൂട്ടരെ അടുപ്പിക്കരുത്.

ശരിക്ക് വർണ്ണധർമ്മങ്ങൾ അനുഷ്ഠിക്കുന്നവരെ എവിടേയും രാജാവ് നിയമിക്കണം. വീതികൂടിയ രാജമാർഗ്ഗങ്ങൾ രാജാവ് തീർപ്പിക്കണം. വേണ്ട ദിക്കിലൊക്കെ തണ്ണീർപ്പന്തലും, രാജവീഥിയും നിർമ്മിക്കണം. വേണ്ട ദിക്കിലൊക്കെ വാണിഭങ്ങളും ഏർപ്പെടുത്തണം. ഭണ്ഡാരം, ആയുധപ്പുര, കൈനില, അശ്വാലയം, ആനപ്പന്തി, സൈന്യാധികരണങ്ങൾ, കിടങ്ങ്, വഴി, വീഥി, ഉദ്യാനം എന്നിവയും ഗൂഢമായി തീർപ്പിക്കണം. ഇവയിൽ ആരും കടക്കാതെ നോക്കണം. ശത്രുസൈന്യാർദ്ദിതനായ രാജാവ് ധനംനേടാൻ നോക്കണം. കൊഴുപ്പ്, തേൻ, എണ്ണ, നെയ്യ്, ഔഷധങ്ങൾ, കരിക്കട്ട, കുശം, മുഞ്ജ, പലാശം, അമ, ചായം, വിഷം, പുല്ല്, വിറക് ഇവയൊക്കെ കൂട്ടമായി ധാരാളം ശേഖരിക്കണം. എല്ലാ ആയുധങ്ങളും വേൽ, ഋഷ്ടി, കത്തി, ചട്ടകൾ ഇവയൊക്കെ രാജാവ് കൂട്ടമായി ശേഖരിക്കണം. ധാരാളം ഔഷധങ്ങളും ഫലമൂലങ്ങളും സംഭരിക്കണം. നാലുതരം വൈദ്യന്മാരേയും കൂട്ടണം. നടന്മാർ, നർത്തകന്മാർ, മല്ലന്മാർ, മായക്കാർ ഇവർ ശ്രേഷ്ഠമായ പുരം ശോഭിപ്പിക്കും. എങ്ങും മോദിപ്പിക്കുകയും ചെയ്യും. ഭൃത്യന്മാർ, മന്ത്രിമാർ, പൗരന്മാർ, രാജാവ് എന്നിവർ കാരണമായിട്ടുള്ളതാണ് ശങ്ക. അതുകൊണ്ട് അവരെയെല്ലാം തന്റെ കീഴിലാക്കി നിറുത്തുകതന്നെവേണം കാര്യം നടന്നുകഴിഞ്ഞാൽ രാജാവേ, അവരെ ധനങ്ങൾ കൊടുത്തു ബഹുമാനിക്കണം. അർഹിക്കുന്നത് ദാനംചെയ്തും, സാന്ത്വംപറഞ്ഞും സമാശ്വസിപ്പിക്കണം. ശത്രുവിനെ മരവിപ്പിക്കുകയോ, കൊല്ലുകയോ ചെയ്യണം. ശാസ്ത്രത്തിൽകണ്ടവിധം രാജാവ് സംരക്ഷിക്കേണ്ട കാര്യങ്ങൾ ഏഴെണ്ണമാണ്. അവ ഏതൊക്കെയാണെന്ന് പറയാം. ആത്മാവ്, അമാത്യൻ, ഭണ്ഡാരം, സൈന്യം, മിത്രങ്ങൾ, നാട്ടിൻപുറം, പട്ടണം ഇവയാണ് പാണ്ഡുനന്ദനാ! ഈ ഏഴും ചേർന്ന രാജ്യത്തെ പ്രയത്നത്തോടെ സംരക്ഷിക്കണം. ഷാൾഗുണ്യവും, ത്രിവർഗ്ഗവും, ത്രിവർഗ്ഗപരമവും അറിയുന്ന രാജാവ് ഭൂമിയെ അനുഭവിക്കുന്നു. ഇനി ഷാൾഗുണ്യം എന്നാൽ എന്താണെന്ന് പറയാം. സന്ധിചെയ്ത നില, യുദ്ധയാത്ര, ഇടഞ്ഞ നില, യുദ്ധത്തിന്ന് ഒരുങ്ങിയ നിൽപ്പ്, രണ്ടുപക്ഷത്തേയും ചേർന്നുനില്ക്കൽ, ശത്രുവെ ആശ്രയിക്കൽ ഇവയാണ് ഷാൾഗുണ്യമെന്നു പറയുന്നത്. ഇനി ത്രിവർഗ്ഗം എന്നാൽ എന്തെന്നും പറയാം. അതും നീ മനസ്സുവെച്ച് കേൾക്കുക. ക്ഷയം, സ്ഥാനം, വൃദ്ധി ഇവയാണ് ത്രിവർഗ്ഗം. പിന്നെ പരമമായ ധർമ്മം, അർത്ഥം, കാമം ഇവയും കാലേ സേവിക്കേണ്ടതാണ്. വളരെക്കാലം രാജാവ് ധർമ്മത്താൽ പാരിടം പാലിക്കുന്നു. ബൃഹസ്പതി ഈ കാര്യത്തെപ്പറ്റി രണ്ടു ശ്ലോകങ്ങൾ ചൊല്ലിയിട്ടുണ്ട്. ഹേ യാദവീപുത്രാ! നീ അതു കേട്ട് ധരിക്കുയാണെങ്കിൽ തീർച്ചയായും നിനക്ക് നന്മ സിദ്ധിക്കുന്നതാണ്.

'കർത്തവ്യമൊക്കെയും ചെയ്ത്
പാരിടം കാത്തിടുന്നവൻ
പൗരസംരക്ഷണംചെയ്വോൻ
പരലോകേ സുഖിച്ചിടും

ആ രാജന്നു തപസ്സെന്തി,-
നെന്തിനാണു മഖങ്ങളും?
പ്രജാസംരക്ഷണം ചെയ്വോൻ
സർവ്വധർമ്മജ്ഞനാണവൻ!"

യുധിഷ്ഠിരൻ പറഞ്ഞു: "ദണ്ഡനീതിയും അപ്രകാരം രാജാവും ചേരുന്നവിധം എന്തു ചെയ്താലാണ് അവന്ന് സിദ്ധിയുണ്ടാവുക. അതും കേൾക്കുവാൻ ആഗ്രഹമുണ്ട് പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "ദണ്ഡനീതി, മഹാഭാഗ്യം, യുക്തിസിദ്ധോക്തി ഇവയാൽ ഞാൻ പറയുന്നത് രാജാവേ, നീ കേൾക്കുക. ശരിയായ കാര്യങ്ങൾ ഞാൻ പറയാം.

തന്റെ ധർമ്മപാലനത്തിന്നുള്ള ദണ്ഡനീതി ചാതുർവ്വർണ്ണ്യത്തെ ശരിക്ക് നിർത്തും. നൃപൻ പ്രയോഗിച്ച ദണ്ഡനീതി അധർമ്മത്തിൽനിന്ന് അവരെ മാറ്റിനിർത്തും. ചാതുർവ്വർണ്ണ്യം സ്വധർമ്മത്തിന്റെ അതിരുതെറ്റാതെ നിലനിർത്തുമ്പോൾ, ദണ്ഡനീതികൊണ്ട് ലോകർ നിർഭയമായി ക്ഷേമം അനുഭവിക്കുമ്പോൾ, മുറയ്ക്കു രാജാവിന്നുവേണ്ടി മൂന്നുവർണ്ണങ്ങളും യത്നിക്കുന്നതാണ്. വർണ്ണധർമ്മാനുഷ്ഠാനത്തിലാണല്ലോ മനുഷ്യർക്കുള്ള സകല ക്ഷേമവും നിലനില്ക്കുന്നത്. രാജാവുമുഖേനയാണോ കാലം, അതോ കാലംകാരണമോ രാജാവ് എന്നു നീ സംശയിക്കേണ്ടതില്ല. തീർച്ചയായും കാലത്തിന്റെ കാരണപുരുഷൻ രാജാവാണ്. രാജാവു ദണ്ഡനീതി നന്നായി നടത്തുകയാണെങ്കിൽ കലാസൃഷ്ടമായ കൃതയുഗം അക്കാലത്ത് തുടരുന്നതാണ്. അതുകൊണ്ട് ധർമ്മം എന്നത് രാജാവിന്റെ സൽക്കർമ്മമാണ്. യുഗങ്ങളെ സൃഷ്ടിക്കുന്നവൻ രാജാവാണ്. കൃതയുഗ

ത്തിൽ ഒരധർമ്മവും ഉണ്ടായിരുന്നില്ല. രാജാവു നന്നായാൽ കൃത യുഗധർമ്മം വീണ്ടും വന്നുചേരും. അധർമ്മത്തിൽ ഒരു ജാതി ക്കാരന്നും മനസ്സ് രമിക്കുകയില്ല. പ്രജകൾക്ക് നിശ്ചയമായും യോഗക്ഷേമം വന്നുചേരും. അതുപോലെ വൈദികങ്ങളായ ഗുണങ്ങളും ഉണ്ടാകും. എല്ലാ ഋതുക്കളിലും സുഖം ലഭിക്കും. ഒരു രോഗവും നാട്ടിൽ ഉണ്ടാവുകയില്ല. നരന്മാർക്കു സ്വരവും, വർണ്ണവും, മനസ്സും തെളിയും, വ്യാധികൾ പിടിപെട്ട് മനുഷ്യർ അല്പായുസ്സുകളാവുകയില്ല. വിധവകളുണ്ടാകുകയില്ല. കൃപണ ന്മാരുമുണ്ടാവുകയില്ല. കൃഷിഭൂമി ഉഴാതെതന്നെ നല്ല വിളവു നല്കും. ധാരാളം ചെടികളും, ലതകളും വളരും, ഇല, തോല്, കായ്, കിഴങ്ങ് ഇവയൊക്കെ ഔഷധവീര്യമുള്ളതായിത്തീരും. അധർമ്മം ഉണ്ടാവുകയില്ല. ധർമ്മം മാത്രമേ കാണൂ.' ഇങ്ങനെ യൊക്കെയാണ് യുധിഷ്ഠിരാ! കൃതയുഗത്തിന്റെ ധർമ്മം. ദണ്ഡ നീതികൊണ്ട് രാജാവ് മൂന്നംശവും നടത്തുകയാണെങ്കിൽ, നാലാമത്തെ അംശത്തെ വിട്ടുകളയുകയാണെങ്കിൽ, അപ്പോൾ ത്രേതായുഗം തുടരുന്നതാണ്. അധർമ്മത്തിന്റെ നാലിൽ ഒരംശം ആ മൂന്ന് അംശത്തോടുകൂടിച്ചേർന്നു നിന്നാൽ ഭൂമി പിന്നെ വിള വുതരണമെങ്കിൽ കരികൊണ്ട് ഉഴുകതന്നെ വേണം. എന്നാലേ ഔഷധികളും ഉണ്ടാവുകയുള്ളു. പകുതി നീതി വിട്ട് പകുതി തുട രുകയാണങ്കിൽ അപ്പോൾ ദ്വാപരമെന്ന യുഗപ്രകൃതി തുടങ്ങു കയായി. അധർമ്മത്തിന്റെ പകുതി രണ്ടു ധർമ്മാംശങ്ങളോടു ചേർന്നുനിന്നാൽ ഉഴാതെ ഭൂമി വിളയിക്കയില്ല. ഔഷധജാല ങ്ങളും ഉഴാതെ ഉണ്ടാവുകയില്ല. അപ്പോൾ രാജാവ് ദണ്ഡനീതി യൊക്കെ വിടും. യോഗംകൂടാതെ അപ്പോൾ കലി പ്രജകളെ ക്ലേശിപ്പിക്കുവാൻ തുടങ്ങും. കലിയിൽ അധർമ്മം കൂടും. ധർമ്മം ഒരിടത്തും ചേരുകയില്ല. എല്ലാ വർണ്ണങ്ങളുടേയും മനസ്സ് സ്വധർമ്മം വിട്ടുനില്ക്കും. സ്വധർമ്മഭ്രഷ്ടരായി എല്ലാവരും അധഃ പതിക്കും. ശൂദ്രൻ ഭിക്ഷുവേഷംകെട്ടി ജീവിക്കും. വിപ്രന്മാർ ശൂദ്ര ന്മാരെപ്പോലെ മറ്റുള്ളവരുടെ ദാസന്മാരായി ജീവിക്കും. യോഗ ക്ഷേമമൊക്കെ പമ്പകടക്കും, വർണ്ണസങ്കരസന്താനങ്ങൾ ഉത്ഭ വിക്കും. വൈദികകർമ്മങ്ങൾക്ക് ഫലം കിട്ടുകയില്ല. എല്ലാ ഋതു ക്കളും മോശമാകും. രോഗങ്ങൾ വർദ്ധിക്കും. മനുഷ്യരുടെ സ്വരം ചുരുങ്ങും. വർണ്ണം പോകും. മനസ്സും ഹ്രസമാകും. പലതരം രോഗങ്ങൾ ഉത്ഭവിക്കും. ആയുസ്സ് അവമൂലം അറ്റു മരിച്ചുപോ കും. ധാരാളം വിധവമാരുണ്ടാകും. നാട്ടുകാർ ക്രൂരസ്വഭാവിക ളാകും. ചില ദിക്കിൽ മഴപെയ്യും, ചിലദിക്കിൽ സസ്യമുണ്ടാകും. രസമൊക്കെ വറ്റിപ്പോകും. ഇങ്ങനെ വരുവാൻ കാരണം രാജ നീതി രാജാവ് ശരിയായും തുടരാതിരിക്കുകയാലാണ്. ഹേ യുധി ഷ്ഠിരാ! രാജാവാണ് കൃതയും, ത്രേതയും, ദ്വാപരവും, കലിയു മൊക്കെ ഉണ്ടാക്കുന്നത്. രാജാവ് കൃതയുഗം സൃഷ്ടിച്ചാൽ ഭൂമി സ്വർഗ്ഗതുല്യമാകും. ത്രേതയെ തീർത്താൽ അത്യന്തമല്ലാത്ത വിധം സ്വർഗ്ഗമാകും. ദ്വാപരം തീർത്താലോ, അതുപോലെ കുറഞ്ഞനിലയിൽ സൗഖ്യം ലഭിക്കും. കലിയെ തീർത്താലോ, അത്യന്തമായനിലയിൽ പാപവും വന്നുചേരും, അതകൊണ്ട് ദുഷ്കർമ്മം ചെയ്യുന്ന രാജാവ് വളരെക്കാലം നരകത്തിൽപതിച്ചു കിടക്കും. പ്രജകളുടെ പാപം രാജാവിനെ ബാധിച്ച് ദുഷ്കീർ ത്തിയും നരകവും ഏല്ക്കുന്നുതാണ്.

ദണ്ഡനീതിയെ മുൻനിർത്തി കാര്യം കാണുന്ന ക്ഷത്രിയൻ നേടാത്തതിൽ ശ്രമിക്കുകയും, നേടിയതിനെ രക്ഷിക്കുകയും വേണം. ലോകത്തിന്ന് അതിർത്തി മര്യാദയാണ്. ഹേതു ലോക ഭാവനയാണ്. നന്നായി ചെയ്യുന്ന രാജനീതി അച്ഛനമ്മമാരെ പ്പോലെ ജനങ്ങളെ രക്ഷിക്കും. ജീവികൾക്കു അതാണാശ്രയം. അതുകൊണ്ട് രാജാവു ദണ്ഡനീതി നടത്തുന്നതിൽ ജാഗരൂക നായി നില്ക്കുകതന്നെ വേണം എന്നതാണ് രാജധർമ്മം. അതു കൊണ്ട് ഹേ കൗരവാ, ഭവാൻ പ്രജകളെ രാജനീതിയാൽ സംര ക്ഷിക്കുക. എന്നാൽ സുദുർജ്ജയമായ സ്വർഗ്ഗം നിനക്ക് നേടാം."

**70. ഷൾത്രിംശുഗുണനിരൂപണം** – യുധിഷ്ഠിരൻ പറഞ്ഞു: "ഏതു വൃത്തിയിൽ നില്ക്കുന്ന വൃത്തിജ്ഞനായ രാജാവ് എളുപ്പത്തിൽ സുഖദമായ അർത്ഥങ്ങൾ ഇഹത്തിലും പരത്തിലും നേടും."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, രാജാവു മുപ്പത്താറ് സൽഗുണങ്ങളോട് കൂടിയവനായിരിക്കണം. ഈ മുപ്പത്താറു ഗുണങ്ങളും ചെയ്യുകയാണെങ്കിൽ ഗുണം ഉണ്ടാകുന്നതാണ്. അ വയെപ്പറ്റി വിശദീകരിക്കാം: ക്രോധം കൂടാതെ ധർമ്മം അനുഷ്ഠി ക്കുക, അനാസ്തികനായി സ്നേഹം ചെയ്യുക, അഹിംസക നായി ധനമാർജ്ജിക്കുക, അനുദ്ധതനായി കാമം അനുഭവിക്കു ക, ദൈന്യം കൂടാതെ പ്രിയം പറയുക, അഹങ്കാരം വെടിഞ്ഞ് ശൗര്യം കാട്ടുക, അപാത്രത്തെവിട്ടു ദാനം ചെയ്യുക, ക്രൂരതവെ ടിഞ്ഞ് പാടവം കാട്ടുക, ദുഷ്ടരെവിട്ടു സജ്ജനങ്ങളുമായി ചേരു ക, ചാർച്ചക്കാരോട് എതിർക്കാതെ ശത്രുക്കളുമായി പോരാടു ക, കൂറില്ലാത്തവനെ വെടിഞ്ഞ് കൂറുള്ളവനെ ചാരനാക്കുക, പീഡകൂടാതെ കർത്തവ്യം ചെയ്യുക, ദുർജ്ജനങ്ങളെവിട്ടു സജ്ജ നങ്ങളുമായി കാര്യാലോചന നടത്തുക, തന്റെ ഗുണം പ്രശംസിക്കാതെ അന്യമാന്യന്മാരുടെ ഗുണം പ്രസംഗിക്കുക, സാധുക്കളെവിട്ടു മറ്റുള്ളവരിൽനിന്ന് നേടുക, സജ്ജനങ്ങളോട് ദുഷ്ടരെവിട്ട്, ബന്ധപ്പെടുക, തെളിവുകൂടാതെ ശിക്ഷിക്കാതിരി ക്കുക, രഹസ്യങ്ങൾ പുറത്തുവിടാതിരിക്കുക, ലുബ്ധന്മാരെ വിട്ട് അന്യന്മാർക്ക് ദാനംനൽകുക, ദ്രോഹിയെ വിട്ട് ദ്രോഹിയല്ലാത്ത വനെ വിശ്വസിക്കുക. ഈർഷ്യകൂടാതെ ഭാര്യയെ സംരക്ഷിക്കു ക, അഘൃണനായി, ശുദ്ധനായി രാജാവ് പെരുമാറുക, അധിക മായ സ്ത്രീസേവ ചെയ്യാതിരിക്കുക, അഹിതം കൂടാതെ പാർത്ത് ഉണ്ണുക, അസ്തബ്ധനായി മാന്യരെ അർച്ചിക്കുക, കപടം കൂടാതെ ഗുരുവിനെ ശുശ്രൂഷിക്കുക, ദംഭം കൂടാതെ ദേവപൂജ ചെയ്യുക, ശുദ്ധമായ ഐശ്വര്യത്തെ (ധനത്തെ) കാംക്ഷിക്കുക, പ്രണയംവിട്ട് സേവിക്കുക, അകാലം വിട്ട് കാമിക്കുക, പാഴാ കാത്ത വിധം സാന്ത്വം ചൊല്ലുക, ആക്ഷേപം കേൾക്കാനിടയാ കാത്തവിധം തുണയ്ക്കുക, കാര്യം അറിയാതെ പ്രഹരിക്കാതി രിക്കുക, ശത്രുഘാതനകകൊണ്ടു ദുഃഖിപ്പിക്കാതരിക്കുക, പാഴാ യി ക്രോധിക്കാതിരിക്കുക, ദ്രോഹിയിൽ മാർദ്ദവം കാണിക്കാതി രിക്കുക, ഹേ യുധിഷ്ഠിരാ, നീ ശ്രേയസ്സിനെ ഇച്ഛിക്കുന്നു ണ്ടെങ്കിൽ ഈ മുപ്പത്താറു ഗുണങ്ങളോടെ രാജ്യം ഭരിക്കുക. ഇപ്പ റഞ്ഞതിന്നു വിപരീതമായി പ്രവർത്തിച്ചാൽ ഏതു രാജാവും വലിയ ഭയത്തിന്ന് പാത്രമായിത്തീരും. ഈ പറഞ്ഞ ഗുണങ്ങൾ പറഞ്ഞമാതിരി ചെയ്യുന്നതായാൽ എല്ലാമംഗളങ്ങളും പ്രാപി ക്കും. പിന്നെ സ്വർഗ്ഗത്തിൽ പൂജ്യനായിത്തീരുന്നതുമാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭീഷ്മൻ പറഞ്ഞ വാക്കുകൾ കേട്ട് പാണ്ഡവമുഖ്യന്മാരോടുകൂടി യുധിഷ്ഠിരൻ മുത്തച്ഛനെ വണങ്ങി. ബുദ്ധിമാനായ രാജാവു പിന്നെ ഭീഷ്മപി താമഹന്റെ വാക്ക് അനുസരിച്ച് പ്രവർത്തിച്ചു."

**71. രാജാക്കന്മാരുടെ പ്രധാനധർമ്മം** – യുധിഷ്ഠിരൻ പറഞ്ഞു: "പ്രജകളെ പരിപാലിക്കുന്ന രാജാവ് ആധി ഏല്ക്കാ ത്തവിധം, ധർമ്മത്തിൽ തെറ്റുപറ്റാത്തവിധം, എങ്ങനെ ജീവിക്ക ണമെന്ന് പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "രാജാവേ, നിന്നോടു ചുരുക്കമായി ഞാൻ രാജധർമ്മങ്ങൾ പറഞ്ഞുതരാം. ധർമ്മങ്ങളെ വിസ്തരിച്ച് പറയുവാൻ ഒരുങ്ങിയാൽ ഒരു അന്തവും കാണുന്നതല്ല. ധർമ്മി ഷ്ഠന്മാരും ശ്രുതങ്ങൾ പഠിച്ചവരുമായ വേദവ്രതികളായ നല്ല ബ്രാഹ്മണരെ ഗൃഹത്തിൽ പൂജിച്ച് നീ യാഗകർമ്മങ്ങൾ ചെയ്യുക. അങ്ങനെയുള്ള ബ്രാഹ്മണരെ എതിരേറ്റ് കാൽ കഴുകിച്ച് കൈകൂപ്പി അഭിവാദ്യംചെയ്ത് എല്ലാ കാര്യങ്ങളും പുരോഹിത നോടുകൂടി നിന്നു ചെയ്യുക. ധർമ്മകാര്യങ്ങൾ സാധിച്ചതിന്നു ശേഷം മംഗളങ്ങൾ ചെയ്ത് അർത്ഥസിദ്ധിക്കു വേണ്ടി ജയാശിസ്സ് ദ്വിജന്മാരെക്കൊണ്ടു ചെയ്യിക്കുക. ആർജ്ജവം, ബുദ്ധി, ധൈര്യം എന്നിവയുള്ള ധീരൻ ഹേ ഭരതർഷഭാ, ശരിക്ക് അർത്ഥം വാങ്ങു ക, കാമക്രോധങ്ങളെ ഉപേക്ഷിക്കുക. കാമക്രോധങ്ങളെ മുൻനിർത്തി അർത്ഥം നേടുന്ന ബാലിശനായ രാജാവ് ധർമ്മവും

അർത്ഥവും നേടുകയില്ല. ലുബ്ധന്മാരേയും മൂർഖന്മാരേയും ഒരു കാര്യത്തിലും നിയോഗിക്കരുത്. അലുബ്ധന്മാരായ ബുദ്ധിമാന്മാരെ കാര്യങ്ങളുടെ നടത്തിപ്പിന്നു നിയോഗിക്കണം. കാര്യങ്ങളറിയാത്ത മൂർഖനെ കാര്യം ഏല്പിച്ചു വിട്ടാൽ കാര്യവുമായുള്ള അജ്ഞതനിമിത്തം കാമക്രോധങ്ങൾക്കു വശംവദനായി അവൻ പ്രജകൾക്കു ക്ലേശങ്ങൾ വരുത്തിക്കൂട്ടും. വരവിന്റെ ആറിലൊന്നു കപ്പം ശുദ്ധമായ ധനമാണ്. കുറ്റംചെയ്തവർ അടയ്ക്കുന്ന പിഴയും ശുദ്ധമായ ധനമാണ്. ശാസ്ത്രം അനുസരിച്ച് നല്കപ്പെടുന്ന തിരുമുൽക്കാഴ്ചയും ശുദ്ധമായ ധനമാണ്. ഇവകൊണ്ടുള്ള ധനാഗമമാണ് ഇച്ഛിക്കേണ്ടത്.

നാട്ടിൽ ധർമ്മ്യം കൊടുപ്പിച്ചുകൊണ്ടും വിധിപ്രകാരം നീതിയായി കപ്പം പിരിച്ചെടുത്തും, രാജാവ് ക്ഷേമം നാട്ടുകാരിൽ ഇളവുകൂടാതെ വർദ്ധിപ്പിക്കണം. ജനങ്ങൾ ഇഷ്ടപ്പെടുന്നത് എങ്ങനെയുള്ള രാജാവിനെയാണെന്നു പറയാം. തങ്ങളെ സംരക്ഷിക്കുന്ന രാജാവിനെ ഇഷ്ടപ്പെടും. തങ്ങൾക്കു വേണ്ടതു നല്കുന്ന രാജാവിനെ ഇഷ്ടപ്പെടും. ധർമ്മിഷ്ഠനായ രാജാവിനെ ഇഷ്ടപ്പെടും. നിത്യോത്സാഹിയായ രാജാവിനെ ഇഷ്ടപ്പെടും. കാമക്രോധങ്ങൾ വിട്ട രാജാവിനേയും ജനങ്ങൾ ഇഷ്ടത്തോടെ സ്നേഹിക്കും. അധർമ്മമായി ലോഭംകൊണ്ട് നീ പ്രജകളിൽനിന്ന് ധനം ആഗ്രഹിക്കരുത്. ശാസ്ത്രം നോക്കാതെ ലോഭിയായി പെരുമാറുന്ന രാജാവിൽ ധർമ്മവും അർത്ഥവും അസ്ഥിരമായിത്തീരും. അർത്ഥലോഭിയായ രാജാവ് ധർമ്മങ്ങളെ നേടുകയില്ല. നേടാത്ത നിലയ്ക്ക് അവന്റെ കൈവശം വല്ല ധനവുമുണ്ടെങ്കിൽ അതു നശിച്ചുപോകും. അർത്ഥം ആഗ്രഹിക്കുന്നവൻ താൻതന്നെ ആത്മഹിംസചെയ്യും. ശാസ്ത്രോക്തമല്ലാത്ത ബലികൊണ്ട് മോഹംമൂലം പ്രജകൾക്ക് അവൻ ദുഃഖം ഉണ്ടാക്കും. പാലുതരുന്ന പശുവിന്റെ അകിടു മുറിച്ചെടുത്താൽ പാൽ കിട്ടുകയില്ലല്ലോ. വേണ്ടവിധത്തിലല്ലാതെ രാഷ്ട്രത്തെ ഞെക്കിപ്പിഴിയാൻ തുടങ്ങിയാൽ രാഷ്ട്രം ഒരിക്കലും അഭിവൃദ്ധിപ്പെടുന്നതല്ല.

പശുവിനെ പരിപാലിക്കുന്നവൻ ദിവസവും പാൽ കറന്നെടുക്കുന്നതുപോലെ രാഷ്ട്രത്തെ കൗശലത്തോടുകൂടി പാലിച്ചു ഭരിക്കുന്നവൻ അതിന്റെ മിച്ചംനേടി അനുഭവിക്കും. ഉപായം കൊണ്ടു ഭരിക്കപ്പെടുന്ന രാഷ്ട്രം സുരക്ഷിതമാകും. അങ്ങനെ ഭരിക്കപ്പെടുന്ന രാജ്യത്തെ രാജാവിന്റെ ഭണ്ഡാരം വളരുകയും ചെയ്യും. നല്ല രാജാവ് സംരക്ഷിക്കുന്ന ഭൂമി ധാന്യവും പൊന്നുമാണ് ചുരത്തിത്തരിക. അമ്മ മുലപ്പാൽ ചുരത്തിത്തരുന്നപോലെ തന്റെ ആൾക്കാർക്കും മറ്റുള്ളവർക്കും ലോഭംകൂടാതെ ഭൂമി അവയെ നല്കുന്നു. മാലകോർക്കുന്ന മാലക്കാരനെപ്പോലെയാകണം, അല്ലാതെ കരിയെടുക്കുന്ന അംഗാരികനെപ്പോലെയാകരുത്. അങ്ങനെ രാജ്യം പാലിക്കുകയാണെങ്കിൽ നീ വളരെക്കാലം രാജ്യം അനുഭവിക്കും. ശത്രുസൈന്യത്തോടെതിർത്ത് നിന്റെ ധനം ക്ഷയിക്കുകയാണെങ്കിൽ സാമോപായംകൊണ്ട് ധനം നേടുവാൻ നോക്കുക. പ്രജകളിൽ ബ്രാഹ്മണരെ അതിൽനിന്ന് ഒഴിവാക്കണം. ധനവാനായ വിപ്രനെക്കാണുമ്പോൾ കുറെ പണം അവന്റെ കൈയിൽനിന്നും വാങ്ങിക്കളയാം എന്നു വിചാരിച്ചുപോകരുത്. അത്യാവസ്ഥയിലും അവനെ സമീപിക്കരുത്. കഷ്ടപ്പെടുന്നവർക്ക് യഥാശക്തി അർഹിക്കുന്ന സഹായം ചെയ്തുകൊടുക്കണം. സാന്ത്വനംചെയ്ത് അത്തരക്കാരെ രക്ഷിക്കുകയാണെങ്കിൽ ദുർജ്ജയമായ സ്വർഗ്ഗം പ്രാപിക്കുന്നതാണ്.

ഇപ്രകാരം പ്രജകളെ ഭവാൻ പരിപാലിക്കുക. അങ്ങനെ ചെയ്താൽ നിനക്കു പുണ്യവും കീർത്തിയും ലഭിക്കും. ലോകരെ ധർമ്മത്താലും വ്യവഹാരത്താലും സംരക്ഷിക്കുക. അങ്ങനെ മുറപോലെ പാലിച്ചാൽ നാട്ടിൽ ആധിയും വ്യാധിയും വന്നുചേരുന്നതല്ല.

രാജാവിന്ന് ഏറ്റവും വലിയ ധർമ്മം പ്രജാപാലനമാണ്. അതുകൊണ്ട് ധർമ്മകോവിദന്മാർ ഇത് ഏറ്റവും ശ്രേഷ്ഠമായ ധർമ്മമാണെന്നു പറയുന്നു. രക്ഷയ്ക്കൊരുങ്ങുന്ന രാജാവ് ജീവികളിൽ കൃപകാണിക്കണം.

ഒറ്റദിവസമെങ്കിലും ജനങ്ങളെ ഭയത്തിൽനിന്നു സംരക്ഷിക്കാത്ത രാജാവ് താൻ ചെയ്ത ആ പാപത്തിന്ന് ആയിരംകൊല്ലം നരകത്തിൽക്കിടന്നാലും അറുതിവരികയില്ല. പ്രജകളെ ധർമ്മത്തോടെ ഒരുദിവസമെങ്കിലും ഭയത്തിൽനിന്നു കാത്തുരക്ഷിച്ച രാജാവ് ആ സൽക്കർമ്മഫലംകൊണ്ട് പതിനായിരം വർഷം സ്വർഗ്ഗത്തിൽ വാഴും.

ലോകമൊക്കെ നല്ല യജ്ഞങ്ങൾ ചെയ്തവർക്കും, തപസ്സു ചെയ്തവർക്കും സ്വാദ്ധ്യായവാന്മാർക്കും ഉള്ളതാണ്. ധർമ്മത്താൽ പ്രജകളെ പാലിക്കുന്ന രാജാവ് അതൊക്കെ ക്ഷണം കൊണ്ട് നേടുന്നതാണ്.

ഇപ്രകാരമുള്ള ധർമ്മം ഹേ യുധിഷ്ഠിരാ! നീ യത്നത്തോടെ സംരക്ഷിച്ചുകൊള്ളുക. അങ്ങനെ ചെയ്താൽ ആധിബന്ധങ്ങളൊക്കെ നീങ്ങി പുണ്യഫലം നേടുന്നതാണ്. സ്വർഗ്ഗലോകത്തിൽ വലിയ ശ്രീയും നേടും. രാജാക്കളല്ലാത്തവർക്ക് ഇത്തരം ധർമ്മങ്ങൾ ലഭിക്കുകയില്ല. രാജാവല്ലാതെ ധർമ്മത്തിന്റെ ഫലം ഏല്ക്കുന്നവനായി മറ്റൊരാളില്ല. അതുകൊണ്ട് ധൈര്യപൂർവ്വം രാജ്യംനേടി ധർമ്മാനുസരണം രാജ്യം ഭരിക്കുക. സോമത്താൽ ഇന്ദ്രനെ തർപ്പിക്കുക. ആഗ്രഹങ്ങളൊക്കെ സാധിപ്പിച്ച് ഇഷ്ടജനങ്ങളേയും നീ സന്തൃപ്തരാക്കുക."

**72. ഐളവായുസംവാദം** – ഭീഷ്മൻ പറഞ്ഞു: "സജ്ജനങ്ങളെ രക്ഷിക്കുകയും, ദുർജ്ജനങ്ങളെ അകറ്റുകയും ചെയ്യുന്നവനായ ഉത്തമനെ രാജാവ് തന്റെ പുരോഹിതനായി നിശ്ചയിക്കണം. അതിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഇങ്ങനെ ഒരു കഥ പറയാറുണ്ട്. അത് ഐളനായ പുരൂരവസ്സിന്റേയും വായുവിന്റേയും സംവാദമാണ്."

പുരൂരവസ്സ് പറഞ്ഞു: "എവിടെനിന്നാണ് വിപ്രൻ ഉണ്ടായത്? പിന്നെ മൂന്നു വർണ്ണങ്ങളും എവിടെനിന്നുണ്ടായി? എന്തു ചെയ്താലാണ് ശ്രേഷ്ഠനാവുക? ഈവക കാര്യങ്ങളൊക്കെ എന്നോടു വിവരിച്ചു പറഞ്ഞുതന്നാലും."

മാതരിശ്വാവ് പറഞ്ഞു: "ഹേ രാജേന്ദ്രാ, ബ്രാഹ്മണൻ ബ്രഹ്മാവിന്റെ മുഖത്തുനിന്നു ജനിച്ചവനാണ്. ക്ഷത്രിയൻ ബ്രഹ്മാവിന്റെ കൈയിൽനിന്നു ജനിച്ചവനാണ്. വൈശ്യൻ ബ്രഹ്മാവിന്റെ തുടയിൽനിന്നു ജനിച്ചു. മൂന്നു ജാതികളുടേയും ശുശ്രൂഷയ്ക്കായി നാലാമത്തെ ജാതിയായി ശൂദ്രൻ ബ്രഹ്മാവിന്റെ പാദത്തിൽനിന്ന് ഉത്ഭവിച്ചു. അങ്ങനെ പിറന്ന ബ്രാഹ്മണൻ ഭൂമിയിൽ തുടർന്ന് പിറന്നുകൊണ്ടിരിക്കുന്നു. ധർമ്മകോശം സംരക്ഷിക്കുവാൻ സർവ്വജീവികൾക്കും ഈശ്വരനായി ബ്രാഹ്മണൻ വിലസുന്നു. ബ്രാഹ്മണന്നുശേഷം പിറന്ന ക്ഷത്രിയൻ ലോകത്തെ അടക്കിബ്ഭരിക്കുവാൻ ദണ്ഡധരനായി, രണ്ടാമത്തെ ദണ്ഡമായി പ്രജകളുടെ രക്ഷയ്ക്കു നിയമിതനായി. വൈശ്യൻ ധനധാന്യത്തിൽ ഈ മൂന്നു ജാതികളേയും സംരക്ഷിക്കുവാൻ നിയമിതനായി. ശൂദ്രൻ ഇപ്പറഞ്ഞ മൂന്നു ജാതിക്കാരേയും ശുശ്രൂഷിക്കുന്ന സേവനത്തിലും നിയമിതനായി; ഇങ്ങനെയാണ്.

ഐളൻ പറഞ്ഞു: "ഹേ മഹാശയാ, ഈ പറഞ്ഞതിൽ ശ്രേഷ്ഠൻ ബ്രാഹ്മണനായിരിക്കെ, ഭരണകർത്താവ് ക്ഷത്രിയനായിരിക്കെ, ഭൂമിയുടെ അവകാശം ബ്രാഹ്മണന്നോ ക്ഷത്രിയന്നോ, ആർക്കുള്ളതാണ്? ആ കാര്യം അങ്ങു വ്യക്തമാക്കിയാലും."

വായു പറഞ്ഞു: "ഈ മന്നിൽ എന്തൊക്കെയുണ്ടോ, അതൊക്കെ വിപ്രന്റെയാണ്. ജ്യേഷ്ഠൻ ബ്രാഹ്മണനായതുകൊണ്ട് അവകാശം ജ്യേഷ്ഠക്രമത്തിൽ അവന്നാണെന്നാണ് ധർമ്മകോവിദന്മാർ പറയുന്നത്. വിപ്രൻ ഉണ്ണുന്നത് അവന്റേതാണ്. ഉടുക്കുന്നതും, കൊടുക്കുന്നതുമെല്ലാം അവന്റെയാണ്. ശ്രേഷ്ഠനും, ജ്യേഷ്ഠനുമായ ദ്വിജൻ എല്ലാ ജാതിക്കും ഗുരുവാണ്. ഭർത്താവ് മരിക്കുമ്പോൾ സ്ത്രീ മറ്റൊരു വരനെ ഭർത്താവായി സ്വീകരിക്കുന്നതുപോലെയാണ് മറ്റുള്ളവർ ഭൂനാഥന്മാരാകുന്നത്. ഇതാണ് സാധാരണ നിയമം. ആപത്തിൽ കാര്യങ്ങൾക്കു മാറ്റംവന്നേക്കും. ഏറ്റവും ഉയർന്ന സ്ഥാനം സ്വർഗ്ഗമായതുകൊണ്ട് നീ സ്വന്തം ധർമ്മം പാലിച്ചുകൊള്ളുക. നീ വല്ല

ഭൂമിയും ജയിച്ചു പിടിക്കുകയാണെങ്കിൽ അത് ആദ്യമായി ബ്രാഹ്മണന്നായി നിവേദിക്കുക.

ശ്രുതമായ വൃത്തങ്ങൾ ഉള്ളവനും, ധർമ്മജ്ഞനും, തപസ്വിയും, സ്വധർമ്മപരനും, ധനം ഇല്ലാത്തവനും, നല്ല ബുദ്ധിമാനും രാജാവിനെ വേണ്ടപോലെ ഉപദേശിക്കുവാൻ കഴിവുള്ളവനും കുലീനനും കൃതപ്രജ്ഞനും, നീതിമാനുമായ ബ്രാഹ്മണൻ നല്ല വാക്കു പറഞ്ഞുതന്ന് രാജാവിന്നു നന്മ നല്കും. ബ്രാഹ്മണർ കാണിച്ചുതരുന്ന ഏതു ധർമ്മം മന്നവൻ ചെയ്യുന്നുവോ ശുശ്രൂഷവും നിരഹങ്കാരിയും ക്ഷത്രധർമ്മവ്രതസ്ഥനുമായി അവൻ ശോഭിക്കും. അതുകൊണ്ടുതന്നെ അവൻ സത്കൃതനായി, പ്രജ്ഞനനയി, കീർത്തിമാനായി ചിരകാലം ശോഭിക്കും. അവന്റെ എല്ലാ ധർമ്മത്തിന്നും പുരോഹിതൻ ഭാഗഭാക്കാണ്. ഇപ്രകാരം ലോകരെല്ലാം രാജാക്കളെ ആശ്രയിക്കുന്നു.

സദ്വൃത്തരും സ്വധർമ്മസ്ഥരുമായ പ്രജകൾ എവിടേയും ഭയംകൂടാതെ നാട്ടിൽ ധർമ്മം ഏതു രാജാവിന്റെ രക്ഷയിൽ ചെയ്യുന്നുവോ ആ ധർമ്മത്തിന്റെ നാലിൽ ഒരു ഭാഗം ഫലം രാജാവ് ഏല്ക്കുന്നു. ദേവതകളും, പിതൃക്കളും, ഗന്ധർവ്വന്മാരും, നരന്മാരും, പന്നഗങ്ങളും ആശരന്മാരും, യജ്ഞമാശ്രയിച്ചും ജീവിക്കുന്നു. രാജാവ് ഇല്ലെങ്കിൽ യജ്ഞമില്ല. ഈ ലോകത്തിൽനിന്നു നല്കുന്നത് ദേവന്മാരും പിതൃക്കളും കൈക്കൊള്ളുന്നു. ഈ ധർമ്മത്തിന്റെ യോഗക്ഷേമമെല്ലാം ഇരിക്കുന്നത് രാജാവിലാകുന്നു. ഉഷ്ണത്താലും നിഴലാലും ജലത്താലും കാറ്റിനാലും സുഖം ഏല്ക്കുന്നു. തണുപ്പിനാലും അഗ്നിയാലും വസ്ത്രത്താലും അർക്കനാലും സുഖം ഏല്ക്കുന്നു. ശബ്ദം, സ്പർശം, രൂപം, രസം ഇവയിൽ മനസ്സു രമിക്കുന്നു. ഭയപ്പെട്ടാൽ ആർക്കും ഈ സുഖം ലഭിക്കയില്ല. എല്ലാ ഭോഗങ്ങളും ആസ്വദിക്കുവാൻ മനസ്സിന്നു ശാന്തി ലഭിക്കണം. അങ്ങനെ അഭയം ജനങ്ങൾക്കു നല്കുന്നവന് മഹത്വമേറുന്ന ഫലം ലഭിക്കും. മൂന്നു ലോകത്തിലും പ്രാണദാനംപെലെ വേറെ പുണ്ടമൊന്നുമില്ല. ഇന്ദ്രൻ രാജാവാണ്, യമൻ രാജാവാണ്., അതുപൊല രാജാവ് പല രൂപവും ധരിക്കുന്നു. എല്ലാം ധരിക്കുന്നവൻ രാജാവാണ്."

**73. ഐളകശ്യപസംവാദം –** ഭീഷ്മൻ പറഞ്ഞു: "ബഹുശ്രുതനും പ്രാജ്ഞനുമായ പുരോഹിതനെ നൃപൻ നിശ്ചയിക്കണം യഥാവിധി ധർമ്മാർത്ഥങ്ങളെ നോക്കി വേണം അടുത്തു നിയമിക്കുവാൻ. മന്ത്രജ്ഞനും ധർമ്മശീലനും ഗുണവാനുമായ പുരോഹിതൻ ഏതു രാജാവിന്നുണ്ടോ ആ രാജാവിന്ന് ക്ഷേമവും വന്നുകൂടും. രാജാവും മന്ത്രിയും എന്ന രണ്ടുപേരും പ്രജകൾക്കും, ദേവകൾക്കും, പിതൃക്കൾക്കും ക്ഷേമവും അഭിവൃദ്ധിയും നല്കുന്നവരാണ്. ധർമ്മതപോവ്രതത്തോടെ തപസ്വികൾ നില്ക്കേണ്ടതാണ്. സമബുദ്ധികളായി തമ്മിൽ സുഹൃത്തുക്കാളായി പ്രജകൾ നില്ക്കണം. അങ്ങനെ ബ്രഹ്മക്ഷത്രങ്ങളെ മാനിച്ചാൽ പ്രജകൾക്കു സുഖം ലഭിക്കും. അവരെ അവമാനിച്ചാൽ പ്രജകൾക്കു നാശവും സംഭവിക്കും. ബ്രഹ്മവും ക്ഷത്രവും എല്ലാ ജാതിക്കാർക്കും മൂലമാകുന്നു. അതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. ഐളനും കശ്യപനും തമ്മിലുള്ള സംവാദമാണ് കഥാവിഷയം. അതു ഞാൻ പറയാം യുധിഷ്ഠിരാ! നീ കേൾക്കുക."

ഐളൻ പറഞ്ഞു: "ബ്രഹ്മം ക്ഷത്രത്തെ സന്ത്യജിക്കുന്നതായാൽ, അല്ലെങ്കിൽ ക്ഷത്രം ബ്രഹ്മത്തെ ഉപേക്ഷിക്കുന്നതായാൽ പിന്നെ ആരെയാണു നാം ആശ്രയിക്കേണ്ടത്? പിന്നെ വർണ്ണങ്ങൾ ആരെ താങ്ങി നില്ക്കണം?"

കശ്യപൻ പറഞ്ഞു: "ബ്രഹ്മക്ഷത്രങ്ങൾ തമ്മിൽ തെറ്റി നില്ക്കുകയാണെങ്കിൽ വിസ്തൃതമായ രാജ്യം നശിച്ചുപോകും. കൊള്ളക്കാർ ശക്തി സമാർജ്ജിക്കുവാൻ ശ്രമിക്കും. സജ്ജനങ്ങൾ വർണ്ണാശ്രമധർമ്മങ്ങൾ പാലിക്കാതാകും. ബ്രാഹ്മണനെ ക്ഷത്രിയൻ ഒരിക്കലും തെറ്റി നില്ക്കരുത്. അങ്ങനെവന്നാൽ എല്ലാം കുഴപ്പത്തിലാകും. നാട്ടിൽ കൊള്ളയും കൊലയും കലാപവും വർദ്ധിക്കും. സജ്ജനങ്ങൾക്കു രക്ഷ ലഭിക്കയില്ല. സന്താനങ്ങൾക്കു രക്ഷയില്ല. കടകോൽ ഗൃഹങ്ങളിൽ കടയുകയില്ല. യാഗങ്ങൾ നടക്കുകയില്ല. അവരുടെ മക്കൾ വേദം പഠിക്കുകയില്ല. ഇതൊക്കെ സംഭവിക്കും. ധനം അഭിവൃദ്ധിപ്പെടുകയില്ല. വീടുകളിൽ വേദോച്ചാരണശബ്ദം കേൾക്കില്ല. നല്ല പ്രജകൾ ദേവകാര്യങ്ങൾക്കായി ഹോമാദികൾ ചെയ്കയില്ല. ജനങ്ങളൊക്കെ സങ്കീർണ്ണസ്വഭാവികളാകും. കൊള്ളയ്ക്കു ജനങ്ങളിൽ വാസനയുണ്ടാകും. ഇതൊക്കെയാണ് വിപ്രന്മാരെ ക്ഷത്രിയർ ഉപേക്ഷിച്ചാൽ വന്നുചേരുക.

ഈ ബ്രാഹ്മണക്ഷത്രിയന്മാർ പരസ്പരം സ്നേഹവിശ്വാസങ്ങളോടെ ഇണങ്ങി നില്ക്കുകയാണെങ്കിലോ പരസ്പരം താങ്ങായിത്തീരും. ക്ഷത്രിയനിൽനിന്ന് ബ്രഹ്മവും ബ്രഹ്മത്തിൽനിന്നു ക്ഷത്രവും പുരോഗമിക്കും. എപ്പോഴും ഇവ രണ്ടും പരസ്പരം ആശ്രയിച്ചു ജീവിച്ച് മഹത്തായ സ്ഥാനം നേടുമാറാകണം. പണ്ടേയുള്ള ഈ പരസ്പരാലംബനം വിടുകയാണെങ്കിൽ എല്ലാം താറുമാറാകും. എല്ലാവരും വിഷമത്തിൽപ്പെട്ട് ഇരുളിലാണ്ടുപോകും. കരയ്ക്കണയുവാൻ ശ്രമിക്കുന്ന തോണി അഗാധത്തിലേക്ക് ആണ്ടുപോകുന്നതുപോലെ ചാതുർവ്വർണ്ണ്യം അപകടത്തിലാകും. അപ്പോൾ പ്രജകൾക്കു നാശം സംഭവിക്കും.

ബ്രഹ്മവൃക്ഷത്തെ പരിപാലിക്കുയാണെങ്കിൽ തേന്മഴയും പൊന്നുമഴയും പെയ്യുവാൻ തുടങ്ങും. സംരക്ഷിക്കുന്നില്ലെങ്കിലോ കണ്ണുനീർ വാർത്തും പാപത്തിന്റെ പേമഴയുമാണ് ഉണ്ടാവുക.

അബ്രഹ്മചാരി ബ്രഹ്മചര്യം തെറ്റിച്ചു ബ്രഹ്മത്തെ ആശ്രയിക്കുകയാണെങ്കിൽ അത്ഭുതകരമായവിധം ദേവൻ അധികമായി വർഷിക്കും. ദുസ്സഹമായ ജലപ്രവാഹം ഉണ്ടാകും. ദുഷ്ടൻ ഭാര്യയെ വധിക്കും. വിപ്രനേയും കൊല്ലും. പാതകം സഭയിൽ കൊണ്ടുവരുവാൻ ശ്രമിക്കുമ്പോൾ രാജാവിനെപ്പോലും ഭയപ്പെടുന്നില്ലെങ്കിൽ പിന്നെ അതുകൊണ്ട് ഭയം ആർക്കാണുണ്ടാവുക? ക്ഷത്രിയന്നുതന്നെയാണ്!

അല്ലയോ ഐളാ, പാപം ചെയ്തുകൊണ്ടിരുന്നാൽ സഹികെട്ട ജനങ്ങൾ രൗദ്രഭാവം കൈക്കൊള്ളും. ദൈവം രുദ്രനായിത്തീരും. രുദ്രനെ ഉണ്ടാക്കുന്നത് പാപികളാണ്. അതുകൊണ്ട് സജ്ജനങ്ങളും ദുർജ്ജനങ്ങളുമടങ്ങുന്ന സകലരും കൊല്ലപ്പെടും.'

ഐളൻ പറഞ്ഞു: "രുദ്രൻ എവിടെ? രുദ്രൻ എങ്ങനെ? സത്വത്തെ സത്വം കൊല്ലുന്നതായിക്കാണുന്നു. ഇതൊക്കെ ഹേ കാശ്യപാ, അങ്ങ് എനിക്കു പറഞ്ഞുതരണേ! എന്താണു ദേവൻ രുദ്രനാകാൻ കാരണം?"

കശ്യപൻ പറഞ്ഞു: "രാജാവേ, രുദ്രൻ മനുഷ്യർക്കു ഹൃദയത്തിലാണ്. ആ ഹൃദയസ്ഥിതനായ രുദ്രൻ തന്റെയും അന്യന്റെയും ദേഹത്തെ നശിപ്പിക്കുന്നു. കൊടുങ്കാറ്റുപോലെയും ഉൽപ്പാതംപോലെയുമാണ് രുദ്രന്റെ ഭാവം; രൂപമോ ദേവാഭ്രംപോലെയുമാണ്."

ഐളൻ പറഞ്ഞു: "കാറ്റ് ആകാശത്ത് വീശുകയില്ല. ജീമൂതൻ വർഷവും പെയ്യുകയില്ല. അങ്ങനെ ജനങ്ങളിൽ ബന്ധവും മോഹവും കാമദ്വേഷങ്ങളാൽ നിഷ്ഫലമായി കാണപ്പെടുന്നു."

കശ്യപൻ പറഞ്ഞു: "വീട്ടിൽ ജ്വലിക്കുന്ന അഗ്നി ഗൃഹവും നാടും നഗരവും ചുട്ടു നശിപ്പിക്കുന്നു. ആ അഗ്നിതന്നെ വീടിനെ പ്രകാശിപ്പിക്കുന്നു. അഗ്നി നഗരം ചുട്ട് പാപിയായും തീരുന്നു. അങ്ങനെ അഗ്നി പുണ്യവും പാപവും ഏല്ക്കുന്നതായി നാം കാണുന്നു."

ഐളൻ പറഞ്ഞു: "പാപി പാപം ചെയ്യുമ്പോൾ, പുണ്യവാന്മാരും ദണ്ഡം ഏല്ക്കുകയാണെങ്കിൽ പിന്നെ എന്തിനാണ് സുകൃതം ചെയ്യുന്നത്? എന്തിനാണ് ദുഷ്കൃതം ചെയ്യാതിരിക്കുന്നത്?"

കശ്യപൻ പറഞ്ഞു: "പാപിഷ്ഠന്മാരിൽ താൽപര്യമുള്ളവർ പാപഹീനന്മാരാണെങ്കിലും ദ്രോഹം പാപികളെപ്പോലെതന്നെ ഏല്ക്കുന്നു. അതിന്നു കാരണം പാപികളുമായുള്ള കൂട്ടുകെട്ടാണ്. ഉണങ്ങിയ വിറകിന്റെ ഇടയിൽ പച്ചവിറകിട്ടാൽ അതും തീയിൽ എരിഞ്ഞുപോകുന്നത് കാണുന്നില്ലേ? അതുപോലെ പാപികളോട് ഇടചേരുന്ന നല്ലവരും നശിച്ചുപോകും. സജ്ജനങ്ങൾ പാപികളെ എപ്പോഴും അകറ്റിനിറുത്തണം.

ഐളൻ പറഞ്ഞു: "ദുഷ്ടന്മാരേയും, ശിഷ്ടന്മാരേയും വ്യത്യാസം കൂടാതെ ഭൂമി വഹിക്കുന്നു. സൂര്യൻ ദുഷ്ടന്മാർക്കും ശിഷ്ടന്മാർക്കും ഒരുപോലെ ചൂടും വെളിച്ചവും നല്കുന്നു. വായുവും അതുപോലെ ദുഷ്ടശിഷ്ടഭേദംകൂടാതെ വീശിക്കൊടുക്കുന്നു. മേഘം ദുഷ്ടന്മാർക്കും അദുഷ്ടന്മാർക്കും ഒന്നുപോലെ മഴ പെയ്തുകൊടുക്കുന്നു."

കശ്യപൻ പറഞ്ഞു: "ഹേ രാജാവേ, അങ്ങനെയാണ് ഈ ലോകത്തിലെ നില. എന്നാൽ പരലോകത്തിലെ സ്ഥിതി അങ്ങനെയല്ല. അത് വളരെ നിഗൂഢമായ ഒരു നിലയിലാണ്. പുണ്യവാനും പാപിയും ഒരേവിധത്തിലല്ല അവിടെ അനുഭവിക്കുന്നത്. പുണ്യവാന്മാരുടെ ലോകത്തിൽ, സ്വർഗ്ഗത്തിൽ, തേനും, നെയ്യും ഒഴുകുകയാണ്. സുവർണ്ണജ്യോതിസ്സ് വിളങ്ങുന്നു. അമൃതിന്റെ ഇരിപ്പിടമാണ് അവിടം. ചോദിക്കുന്നതൊക്കെ കിട്ടും. അവിടെ ബ്രഹ്മചാരിയില്ല, മൃത്യുവില്ല, ജരയില്ല, ദുഃഖമില്ല. എന്നാൽ പാപം ചെയ്തവർക്കുള്ള ലോകം നരകമാണ്. അവിടം പ്രകാശഹീനമാണ്. ഇരുളടഞ്ഞതാണ്. എന്നും ഓരോരോ ദുഃഖംകൊണ്ടു പീഡിപ്പിക്കപ്പെടുന്നു. ശോകഭൂയിഷ്ഠമാണ്. ദുഷ്കീർത്തിമാനായ പാപി അവിടെക്കിടന്ന് ഉള്ളുചുട്ട് താൻ ചെയ്ത ദുഷ്കൃതത്തെപ്പറ്റി ഓർത്തു ദുഃഖിക്കും.

ബ്രഹ്മവും ക്ഷത്രവും തെറ്റിനിന്നാൽ ജനങ്ങൾ പാപികളായി ഇഹത്തിലും പരത്തിലും ദുഃഖിക്കും. ഈ യാഥാർത്ഥ്യം ഗ്രഹിച്ച് രാജാവ് വിദ്വാനായ പുരോഹിതനെ തന്റെ ഉപദേഷ്ടാവായി വെക്കണം. ധർമ്മം വിധിക്കുന്നത് ആദ്യമായി ബ്രാഹ്മണനെ അഭിഷേകം ചെയ്യണമെന്നാണ്. ധർമ്മത്താൽ സകലത്തിന്നും അഗ്രസ്ഥാനത്തു നില്ക്കുന്നത് ബ്രാഹ്മണനാണല്ലോ. ബ്രഹ്മജ്ഞന്മാർ പറയുന്നു, ആദ്യമായി ബ്രഹ്മാവ് സൃഷ്ടിച്ചത് ബ്രാഹ്മണനെയാണെന്ന്. പിന്നെയാണ് ക്ഷത്രിയനെ സൃഷ്ടിച്ചത്. അതുകൊണ്ട് ബ്രാഹ്മണൻ ജ്യേഷ്ഠനാകുന്നു.

മാന്യനും, ശ്രേഷ്ഠനും, ജ്യേഷ്ഠനും ബ്രാഹ്മണനാകയാൽ ഉൽകൃഷ്ടമായ എല്ലാ ഭോജ്യങ്ങളും ആദ്യമായി അദ്ദേഹത്തിന്നു നിവേദിക്കണം. ബലവാനായ രാജാവ് ബ്രാഹ്മണന്റെ യോഗക്ഷേമത്തിൽ ശ്രദ്ധാലുവാകണം. എന്തകൊണ്ടെന്നാൽ ബ്രഹ്മം ക്ഷത്രത്തെ വളർത്തും. ക്ഷത്രംകൊണ്ട് ബ്രഹ്മവും അഭിവൃദ്ധിപ്പെടും. അതുകൊണ്ട് രാജാക്കൾക്ക് എല്ലാക്കാലത്തും വിപ്രന്മാർ വിശേഷിച്ചും പൂജ്യവാന്മാരാകുന്നു."

**74. മുചുകുന്ദോപാഖ്യാനം –** ഭീഷ്മൻ പറഞ്ഞു: "രാഷ്ട്രത്തിന്റെ യോഗക്ഷേമമൊക്കെ രാജാവിന്റെ അധീനത്തിലാണിരിക്കുന്നത്. രാജാവിന്റെ യോഗക്ഷേമമോ പുരോഹിതനിലുമാണ് പ്രജകൾക്കു വന്നുകൂടുന്ന അദൃഷ്ടമായ ഭയബാധകളൊക്കെ ബ്രഹ്മം നശിപ്പിച്ചുവിടും. ദൃഷ്ടമായ, പ്രത്യക്ഷമായ, പ്രജകൾക്കുള്ള ഭയമൊക്കെ രാജാവും നശിപ്പിക്കും. ഇങ്ങനെയുള്ള പുരോഹിതനും രാജാവും ഏതു രാജ്യത്തിന്നുണ്ടോ ആ രാജ്യത്തിൽ ക്ഷേമം തീർച്ചയായും ഉണ്ടാകും. ഇതിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. അത് മുചുകുന്ദരാജാവിന്റേയും ധനദന്റേയും സംഭാഷണമാണ്.

പണ്ട് ഈ ഭൂമണ്ഡലമൊക്കെ ജയിച്ച് മുചുകുന്ദരാജാവ് തന്റെ ബലത്തെയൊന്നു പരീക്ഷിക്കണമെന്നു വിചാരിച്ച് അളകാപുരിവാണരുളുന്ന വൈശ്രവണന്റെ സമീപത്തു ചെന്നു. സൈന്യത്തോടുകൂടി മുചുകുന്ദൻ വരുന്നതു കണ്ടപ്പോൾ വൈശ്രവണൻ രാക്ഷസന്മാരെ പറഞ്ഞുവിട്ടു. ആ നൈരൃതന്മാർ ചെന്ന് മുചുകുന്ദന്റെ സൈന്യത്തെ മർദ്ദിച്ചു. തന്റെ സൈന്യത്തെ വൈശ്രവണന്റെ രാക്ഷസന്മാർ കൊല്ലുന്നതു കണ്ടപ്പോൾ മുചുകുന്ദരാജാവ് വിദ്വാനായ പുരോഹിതനെ നിന്ദിച്ചു. ഉടനെ ധർമ്മവിത്തമനായ വസിഷ്ഠൻ ഉഗ്രമായ തപസ്സുചെയ്ത് രാക്ഷസന്മാരേയും അവന്റെ മാർഗ്ഗത്തേയും നശിപ്പിക്കുവാൻ തുടങ്ങി. മുചുകുന്ദൻ പുരോഹിതന്റെ യോഗ്യത കണ്ടു. ധനാധിപനായ രാജാവ് തന്റെ സൈന്യം നശിക്കുന്നതു കണ്ടപ്പോൾ ഇപ്രകാരം മുചുകുന്ദനോടു പറഞ്ഞു.

വൈശ്രവണൻ പറഞ്ഞു: 'എടോ രാജാവേ! നിന്റെ പൂർവ്വന്മാരായ രാജാക്കന്മാർ പുരോഹിതന്മാരോടുകൂടിയവരായിരുന്നു. അവരാരും നിന്റെമാതിരി, നീ ഇപ്പോൾ പ്രവർത്തിച്ചമാതിരി ചെയ്തിട്ടില്ല. അവരും നല്ല അസ്ത്രങ്ങളുള്ളവരും വളരെ സൈന്യബലമുള്ളവരുമായിരുന്നു, യോഗ്യരുമായിരുന്നു. അവരാരും എന്നോട് യുദ്ധത്തിന്നു വന്നിട്ടില്ല. സുഖത്തിന്നും ദുഃഖത്തിന്നും ഈശ്വരനായ എന്നെ അവരൊക്കെ വന്ന് ഉപാസിക്കുകയും ചെയ്തിരുന്നുള്ളു. നിനക്കു കൈയൂക്കുണ്ടെങ്കിൽ അതു കാണിച്ചുകൊള്ളുക. നീ ഈ കാണിക്കുന്ന ഊക്ക് ബ്രാഹ്മണബലംകൊണ്ടാണ്. അങ്ങനെ ബ്രാഹ്മണബലംകൊണ്ട് ഇങ്ങനെയൊക്കെ ചെയ്യാമോ?'

ഇതുകേട്ട് ക്രുദ്ധനായി മുചുകുന്ദൻ ധനദനോട് ന്യായമായി, സംഭ്രമംവെടിഞ്ഞ് സംരംഭംവിട്ട് ഇപ്രകാരം പറഞ്ഞു.

മുചുകുന്ദൻ പറഞ്ഞു: "ഈ ബ്രഹ്മക്ഷത്രങ്ങളെ ഒന്നിൽനിന്നാണ് ബ്രഹ്മാവ് സൃഷ്ടിച്ചത്. രണ്ടിന്നും ഉത്ഭവസ്ഥാനം ഒന്നുതന്നെയാണ്. അവ രണ്ടും രണ്ടായി വേർതിരിച്ചാൽ രണ്ടിന്റേയും ശക്തി നശിക്കും. പിന്നെ, ഭൂമി ഭരിക്കുവാൻ കഴിയാതെയാകും. ബ്രാഹ്മണരിൽ തപസ്സും മന്ത്രബലവും നില്ക്കുന്നു. അസ്ത്രബലവും ബാഹുബലവും ക്ഷത്രിയനിലും നില്ക്കുന്നു. ഇവ രണ്ടും ചേർന്നാലെ പ്രജാരക്ഷ ചെയ്യുവാൻ കഴിയൂ. ഹേ അളകാധിപാ! ഞാൻ അപ്രകാരം പ്രവർത്തിച്ചു. അതിൽ നീയെന്താണ് എന്നെ നിന്ദിക്കുന്നത്?

രാജാവ് ഇപ്രകാരം പറഞ്ഞപ്പോൾ ധനദൻ മറുപടി പറഞ്ഞു:'ഞാൻ ഈശ്വരൻ കല്പിക്കാതെ രാജ്യം നല്കുകയില്ല; കല്പിക്കാതെ ആഹരിക്കുകയുമില്ല. ഞാനിതാ, നിനക്കു ഭൂമി നല്കുന്നു. അതു നീ മുഴുവൻ അനുഭവിച്ചു രക്ഷിച്ചുകൊള്ളുക."

മുചുകുന്ദൻ പറഞ്ഞു: "നീ നല്കുന്ന രാജ്യം ഞാൻ കൈയ്ലേക്കാൻ വിചാരിക്കുന്നില്ല. എനിക്ക് നിന്റെ ഔദാര്യമൊന്നും ആവശ്യമില്ല. ഞാൻ ദാനം വാങ്ങാൻ വന്നവനല്ല. ഞാൻ എന്റെ കൈയൂക്കുകൊണ്ട് നേടിയ രാജ്യമേ അനുഭവിക്കുവാൻ വിചാരിക്കുന്നുള്ളു."

ഭീഷ്മൻ പറഞ്ഞു: "മുചുകുന്ദന്റെ വാക്കുകേട്ട് വൈശ്രവണൻ അത്ഭുതപ്പെട്ടുപോയി. യാതൊരു കൂസലുംകൂടാത ക്ഷത്രധർമ്മസ്ഥനായി രാജാവു നില്ക്കുന്നതായി ധനപതി കണ്ടു.

രാജാവ് ക്ഷത്രധർമ്മമെടുത്ത് ഭൂമി നേടി. തന്റെ കൈയൂക്കുകൊണ്ട് ക്ഷത്രധർമ്മമെടുത്ത് നേടിയ ഭൂമി പിന്നെ, രാജാവ് അനുഭവിച്ചു.

ധർമ്മജ്ഞനായി ബ്രാഹ്മണപുരോഹിതനെ മുൻനിർത്തി ഇപ്രകാരം പ്രവർത്തിക്കുന്ന രാജാവ് ജയിക്കാത്ത പാരിടം ജയിക്കും! വലിയ കീർത്തി നേടുകയും ചെയ്യും. വിപ്രൻ നിത്യോദകിയും, ക്ഷത്രിയൻ നിത്യശസ്ത്രനുമാകണം. അങ്ങനെയായാൽ ലോകത്തിലുള്ള എല്ലാ ഐശ്വര്യവും അവർക്കധീനമാകും."

**75. രാജ്യമാഹാത്മ്യവർണ്ണനം –** യുധിഷ്ഠിരൻ പറഞ്ഞു: "എന്ത് ജീവിതക്രമത്താലാണ് രാജാവ് മനുഷ്യരെ അഭിവൃദ്ധിപ്പെടുത്തുന്നത്? എങ്ങനെ പുണ്യലോകങ്ങൾ രാജാവ് വെല്ലുന്നു? പിതാമഹാ! അവയൊന്ന് വിസ്തരിച്ചുകേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "രാജാവ് എപ്പോഴും ദാനയജ്ഞങ്ങൾ ശീലിക്കണം. ഉപവാസം, തപസ്സ് ഇവ ശീലിക്കുന്ന രാജാവ്,

ധർമ്മത്തെ കാത്തുരക്ഷിക്കുന്ന രാജാവ്, പ്രജകളെ ഉത്സാഹിപ്പിക്കുകയും ദാനധർമ്മാദികളാൽ മഹാന്മാരായ ധാർമ്മികന്മാരെ പൂജിക്കുകയും ചെയ്യണം. രാജാവ് ഏതു ധർമ്മത്തെ പൂജിക്കുന്നവോ, ആ ധർമ്മത്തെ പ്രജകളും പൂജിക്കും. രാജാവ് എന്താണ് ചെയ്യുന്നത് അതു പ്രജകൾക്കും ബോദ്ധ്യമാണ്. അവരും അതിനെ അനുകരിക്കും. മൃത്യുവിനെപ്പോലെ രാജാവ് ശത്രുക്കളിൽ ദണ്ഡേന്തിനില്ക്കണം. കൊള്ളക്കാരേയും, പിടിച്ചുപറിക്കാരേയും കൊന്നുകളയണം. രക്ഷിക്കേണ്ടവരെ രക്ഷിക്കുന്നതിൽ ആരോടും ഒട്ടും ക്ഷമകാണിച്ചുകൂടാ. ജനങ്ങളെ പാലിക്കുന്ന രാജാവിന്റെ നാട്ടിൽ പാപം വന്നുചേർന്നാൽ ആ പാപത്തിന്റെ ഫലം നാലിലൊരു ഭാഗം രാജാവിന്നു ലഭിക്കും. എല്ലാ പാപവും രാജാവിന്നേല്ക്കുമെന്നും, പകുതിയേല്ക്കമെന്നും പക്ഷാന്തരങ്ങൾ പറഞ്ഞുകേൾക്കുന്നു നുണപറയുന്നവനും, മോഷ്ടിക്കുന്നവനും നൃശംസനാണ്. അപ്രകാരമുള്ള പാപത്തിന്നു രാജാവിന്നുള്ള പരിഹാരമെന്തെന്ന് പറയാം. കള്ളൻ അപഹരിച്ച ധനം വീണ്ടെടുത്തുകൊടുക്കാൻ സാധിക്കാതെവന്നാൽ രാജാവ് ഭണ്ഡാരത്തിൽനിന്ന് അശക്തനായ അവന്റെ ഉപജീവനത്തിന്നു വേണ്ട ധനം ദാനംചെയ്യണം. ബ്രഹ്മസ്വത്തെ ബ്രാഹ്മണരെപ്പോലെതന്നെ രാജാവ് കാക്കേണ്ടതാണ്. വിപ്രന്മാർക്ക് വിരോധം ചെയ്യുന്നവൻ വീട്ടിൽ നില്ക്കരുത്. അവനെ വീട്ടിൽനിന്നകറ്റണം. ബ്രഹ്മസ്വം കാക്കുകയാണെങ്കിൽ എല്ലാം കാത്തുരക്ഷിച്ച ഫലം ലഭിക്കും. എല്ലാം രക്ഷിക്കപ്പെട്ടതായിക്കരുതാം. ആ ബ്രാഹ്മണരുടെ പ്രസാദത്താൽ രാജാവ് കൃതകൃത്യനാകും. മഴപെയ്യുന്ന കാറിനാൽ ഭൂതജാലങ്ങൾ ജീവിക്കുന്നു. പക്ഷികൾ വൃക്ഷത്തെ ആശ്രയിക്കുന്നു. എല്ലാ അർത്ഥവും ദാനംചെയ്യുന്ന രാജാവിനെ മർത്ത്യർ ആശ്രയിച്ചു ജീവിക്കുന്നു.

കാമാത്മാവായും എപ്പോഴും ജിഹ്മബുദ്ധിയായും ഇരിക്കുന്ന രാജാവ് നൃശംസനാണ്. ലുബ്ധനായ അവൻ ഒരിക്കലും പ്രജാപരിപാലനത്തിന്നു പറ്റിയവനല്ല."

യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ! ഞാൻ രാജ്യസൗഖ്യം അനുഭവിക്കുവാനാഗ്രഹിക്കുന്നില്ല. ഒരുനിമിഷവും എനിക്കു രാജ്യം വേണമെന്ന ആഗ്രഹം തോന്നുന്നില്ല. ധർമ്മത്തിന്നല്ലേ രാജ്യം? ധർമ്മമെന്നത് രാജ്യകാംക്ഷയിൽ ഞാൻ കാണുന്നില്ല. ഞാൻ കാട്ടിൽപ്പോയി ധർമ്മമനുഷ്ഠിക്കാനാണ് ആഗ്രഹിക്കുന്നത്. ഞാൻ രാജദണ്ഡ് ദൂരെയെറിഞ്ഞു കാട്ടിൽപ്പോയി കായും കിഴങ്ങും തിന്ന് മുനിധർമ്മമനുഷ്ഠിക്കാനാണ് ആഗ്രഹിക്കുന്നത്."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! നിന്റെ ബുദ്ധി എപ്രകാരമുള്ളതാണെന്ന് ഞാനറിയുന്നുണ്ട്. അഹിംസാപരനും നിർഗ്ഗുണനുമാണ് നീ. ശുദ്ധമായ അനൃശംസന്ന് രാജ്യം പാലിക്കുവാൻ പ്രയാസംതന്നെയാണ്.അതുകൊണ്ട് നിന്നെ ജനങ്ങൾ ബഹുമാനിക്കയില്ല. മൃദുവും, പ്രാജ്ഞനും, അത്യാശ്ചര്യനുമായ അധർമ്മിയെ, നപുംസകത്തെപ്പോലെയിരിക്കുന്ന അഘൃണിയെ, ജനങ്ങൾ ബഹുമാനിക്കയില്ല. നിന്റെ ഈ മട്ട് നന്നല്ല. അത് നീ ഉപേക്ഷിക്കണം. അച്ഛൻ, മുത്തച്ഛന്മാർ ഇവരൊക്കെ ഏതുമാതിരി ജീവിച്ചുവോ, അതുപോലെയാണ് നീ ജീവിക്കേണ്ടത്. നീ ഇപ്പോൾ വിചാരിക്കുന്നമാതിരിയുള്ള ജീവിതമല്ല രാജാക്കന്മാർക്കു ചേർന്നത്. നീ ക്ലൈബ്യം കലർന്നു വിഷമിച്ച് അഹിതാവ്രതസ്ഥനാകാൻ ശ്രമിക്കുകയാണ്. പ്രജകളെ പാലിച്ച് രാജാവ് നേടുന്ന ധർമ്മത്തിന്റെ ഫലം നീ നേടുകയില്ല. ഈ നിലയിൽ തന്റെ മകനാകണമെന്ന് കുന്തിയാകട്ടെ, പാണ്ഡുവാകട്ടെ ആശിച്ചിട്ടും ആശംസിച്ചിട്ടുമില്ല. അവർ നിന്റെ ഇപ്പോഴത്തെ മാതിരി ഒരിക്കലും പ്രതീക്ഷിച്ചിട്ടില്ലാത്തതാണ്.

ശൗര്യം, ബലം, സത്യം എന്നിവയാണ് നിന്റെ അച്ഛൻ നിനക്ക് ആശംസിച്ചത്. മാഹാത്മ്യവും ഔദാര്യവും നിനക്കു കുന്തിയും ആശംസിച്ചു. സ്വാഹയും സ്വധയും സുദ്ധമാനുഷദൈവതവുമായ അച്ഛനമ്മമാർ പുത്രന്മാർക്കു നിത്യവും ആശംസിക്കുന്നു. അവർ ദൈവതങ്ങളാണ്. അനദ്ധ്യായം, യജ്ഞം, പ്രജാരക്ഷ; ധർമ്മമായാലും, അധർമ്മമായാലും ഇവ നീ ജന്മനാ വഹിക്കുന്നു. അത് നിന്റെ കടമയാണ്. ഭാരമേല്ക്കുന്നവർക്കുള്ള ചുമട് മുമ്പെതന്നെ കെട്ടിവെച്ചിരിക്കുന്നു. അതിൽ നിന്നെ പൂട്ടിക്കെട്ടിയിരിക്കുന്നു. എടോ കുന്തീപുത്രാ! നീ അതു വഹിച്ച്, വലിച്ച് തളർന്നാലും അതിൽ തെറ്റില്ല. സൽക്കീർത്തിക്ക് ഒരിക്കലും തളർച്ചപറ്റില്ല. എന്നും ഭാരംവലിച്ചു പരിശീലിച്ച കുതിര അത് എന്നും വലിച്ചുകൊള്ളും. അത് ഇടറുകയില്ല. കർമ്മംകൊണ്ടും വാക്കുകൊണ്ടും ദേഹഹീനനായവൻ കർമ്മത്തിന്റെ ഫലവും നേടും. വീഴ്ചകൂടാതെ ഒരാളും എല്ലാക്കാലത്തും കാര്യം നടത്തുകയെന്നുള്ളതുണ്ടാവുകയില്ല. സാരമേറിയ കർമ്മം ചെറിയതാണെന്നുവന്നാലും അത് ശ്രേഷ്ഠവും ഉദാരവുമായി ഗണിക്കണം. ഒന്നും ചെയ്യാതിരിക്കുന്നതിനേക്കാൾ ഭേദം ചെയ്യുന്നതാണ്. ചെയ്യാതിരിക്കുന്ന നിഷ്കർമ്മി പാപിയാണ്. കുലീനനായ ധർമ്മജ്ഞൻ മുമ്പെ ഐശ്വര്യം നേടുകയാണെങ്കിൽ അതുകൊണ്ട് കുശലംതന്നെ രാജാവിന്നു ലഭിക്കും. ധാർമ്മികനായ രാജാവ് രാജ്യം നേടിയതിന്നു ശേഷം ഒറ്റയ്ക്ക് ഓരോരുത്തനെ വരുത്തിക്കൊണ്ട് വേണ്ടപോലെ ദാനങ്ങൾ ചെയ്തും നല്ലവാക്കു പറഞ്ഞും തന്റെ പ്രജകളെ പാട്ടിലാക്കണം. കുലീനരായ വൈദ്യവിചക്ഷണന്മാരേയും ഭയപ്പെട്ടുഴലുന്നവരേയും കണ്ടു സന്തോഷിച്ച് തൃപ്തിനേടിപ്പോകുന്നവനേക്കാൾ ധാർമ്മികനായി ആരുണ്ട്?"

യുധിഷ്ഠിരൻ പറഞ്ഞു: "താതാ! എന്താണ് ശ്രേഷ്ഠമായ സ്വർഗ്ഗം? അതിലും പ്രീതി എന്താണ്? അതിൽ ഏറ്റവും ശ്രേഷ്ഠമായ ഐശ്വര്യമെന്താണ്? ആവകയെല്ലാം എനിക്കു പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഭയപ്പെട്ട് ഉഴലുന്ന ഒരാൾ അല്പമെങ്കിലും ക്ഷേമം ആരിൽനിന്നു നേടുന്നവോ, അവനാണ് നമ്മളിൽ സ്വർഗ്ഗം ജയിച്ചവൻ. ഞാനീപ്പറഞ്ഞതു സത്യമാണ്. അതുകൊണ്ട് നീ പ്രീതനായി കുരുക്കൾക്കു രാജാവായി സ്വർഗ്ഗം പ്രാപിക്കുക. ശിഷ്ടരെ രക്ഷിച്ച് ദുഷ്ടന്മാരെ വധിച്ച് രാജധർമ്മം നടത്തുക. ഉണ്ണീ, നിന്നെ സജ്ജനങ്ങളും സുഹൃത്തുക്കളും ആശ്രയിച്ച് ഉപജീവിക്കട്ടെ. ജീവികൾ മഴക്കാറിനെ എന്നപോലെ പക്ഷികൾ വൃക്ഷത്തെയെന്നപോലെ, സജ്ജനങ്ങളും സുഹൃത്തുക്കളും നിന്നെ ആശ്രയിച്ച് ഉപജീവിക്കട്ടെ! ധൃഷ്ടനും ശൂരനും പ്രഹർത്താവും അഹിംസാപരനും ജിതേന്ദ്രിയനും വത്സലനും ത്യാഗിയുമായ പുരുഷനെ ആശ്രയിച്ച് ജനങ്ങൾ ഉപജീവിക്കും."

**76. ബ്രാഹ്മണരക്ഷ –** യുധിഷ്ഠിരൻ പറഞ്ഞു: "ചിലർ സ്വകർമ്മത്തിൽ നില്ക്കുന്നു. ചിലർ മറ്റുള്ളവരുടെ കർമ്മം സ്വീകരിക്കുന്നു. ഇങ്ങനെ സ്വകർമ്മസ്ഥരും വികർമ്മസ്ഥരുമായ ബ്രാഹ്മണരുടെ വിശേഷത്തെപ്പറ്റി ഹേ പിതാമഹാ! പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "വിദ്യാലക്ഷണസമ്പന്നരും സമദർശികളുമായ ബ്രാഹ്മണരെ ബ്രഹ്മസമന്മാരായി കരുതണം. ഋക്, യജുസ്സ്, സാമം എന്നീ വേദം അഭ്യസിച്ചവരും സ്വകർമ്മത്തിൽ നില്ക്കുന്നവരുമായ ബ്രാഹ്മണരുണ്ടല്ലോ. അവരെ ബ്രാഹ്മണരിൽ ദേവതുല്യന്മാരായി കണക്കാക്കണം. ജന്മവും കർമ്മവും താഴ്ന്നനിലയിലുള്ള ബ്രാഹ്മണരെ ബ്രാഹ്മണാഭാസന്മാരായി കണക്കാക്കണം. അവർ നീച ബ്രാഹ്മണരാണ്. ഈ ബ്രാഹ്മണരെ ശൂദ്രസന്നിഭന്മാരായി കണക്കാക്കിയാൽ മതി. വേദം ഉച്ചരിക്കാത്ത എല്ലാ ബ്രാഹ്മണരും, അഗ്നി ഹോമംചെയ്യാത്ത എല്ലാ ബ്രാഹ്മണരും, ശൂദ്രപ്രായന്മാരാണ്. ഇവരെ വെറുതെ വിട്ടുകൂടാ. അവർക്കൊക്കെ എന്തെങ്കിലും പണി കൊടുക്കുകയും അവരിൽനിന്നു നികുതി പിരിച്ചെടുക്കുകയും വേണം. ദൂതന്മാരായും ശാന്തിക്കാരായും ജ്യോത്സ്യന്മാരായും ഗ്രാമയാചകന്മാരായും കപ്പൽയാത്രക്കാരായും ഇങ്ങനെ അഞ്ചുവിധത്തിൽപ്പെട്ട ബ്രാഹ്മണർ 'വിപ്രചണ്ഡാല' ന്മാരാണ്.

ഋത്വിക്, പുരോഹിതൻ, മന്ത്രി, ദൂതൻ, വൃത്താന്തങ്ങൾ പരത്തുന്നവൻ-ഇവർ ബ്രാഹ്മണരിൽ ക്ഷത്രസന്നിഭന്മാരാണ്. ആനക്കാരൻ, കുതിരക്കാരൻ, തേരാൾ, കാലാൾ എന്നീ ഇനത്തിൽപ്പെട്ട ബ്രാഹ്മണർ വൈശ്യതുല്യന്മാരാണ്. ഇവരിൽനിന്നെല്ലാം ഭണ്ഡാരം പുഷ്ടിപ്പെടുത്തുവാൻ വേണ്ടിവന്നാൽ

രാജാവ് കരം പിരിക്കണം. ബ്രഹ്മസന്നിഭന്മാരും ദേവസന്നിഭന്മാരുമായ ബ്രാഹ്മണരിൽനിന്ന് കരം പിരിക്കരുത്. അവരെ കരമൊഴിവാക്കി വിടണം. ബ്രഹ്മസ്വമല്ലാത്ത സ്വത്തിന്നു നാഥൻ രാജാവാണെന്നാണ് വൈദികന്മാരുടെ അഭിപ്രായം. അതുപോലെ വികർമ്മസ്ഥരായ ബ്രാഹ്ണരുടെ സ്വത്തിന്നും നാഥൻ രാജാവാണ്. അവയെ അടക്കുകയും ദാനംചെയ്യുകയും ധർമ്മാനുഗ്രഹത്തിന്നുവേണ്ടി ചെയ്യേണ്ടതാണ്. ഏതു രാജാവിന്റെ നാട്ടിൽ ബ്രാഹ്മണൻ കള്ളനായി ചുറ്റുന്നുവോ, അതിന്റെ കുറ്റം ആ രാജ്യത്തെ രാജാവിന്റേതായി കാര്യത്തിന്റെ സാരം അറിയുന്ന ജനങ്ങൾ പറയുന്നു.

വേദജ്ഞനും സ്നാതകനുമായ ബ്രാഹ്മണൻ കൊറ്റിന്ന് ഒന്നും കിട്ടാതെ മോഷ്ടിച്ചെന്നു വന്നാൽ രാജാവ് അവനെ വിളിച്ചുവരുത്തി താമസിപ്പിച്ച് കൊറ്റിന്നു വഴിയുണ്ടാക്കിക്കൊടുത്തു പോറ്റേണ്ടതാണെന്ന് വേദജ്ഞന്മാർ പറയുന്നു. രാജാവേ! അങ്ങനെ കൊറ്റിന്നു വഴി രാജാവുണ്ടാക്കിക്കൊടുത്തിട്ടും അവൻ മര്യാദയ്ക്കു നില്ക്കുന്നില്ലെങ്കിൽ രാജാവ് ഉടനെ ചെയ്യേണ്ടതിതാണ്: അവനെ അവന്റെ ബന്ധുജനങ്ങളോടുകൂടി, ഭാര്യാപുത്രന്മാരോടുകൂടി, നാടുകടത്തിവിടണം."

**77. കേകയോപാഖ്യാനം –** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ ഭരതർഷഭാ! ആരുടെ സ്വത്തിൽ രാജാവ് നാഥനാകും? രാജാവ് എന്തു നിലയിൽ പെരുമാറണം? അത് ഒന്നു വിസ്തരിച്ചു പറഞ്ഞാൽ കൊള്ളാം."

ഭീഷ്മൻ പറഞ്ഞു: "വൈദികന്മാർ പറയുന്നത് ബ്രാഹ്മണന്റെയല്ലാത്ത സ്വത്തിന്നൊക്കെ നാഥൻ രാജാവാണെന്നാണ്. അപ്രകാരംതന്നെ ബ്രാഹ്മണവൃത്തി സ്വീകരിക്കാതെ അന്യവൃത്തി സ്വീകരിച്ച ബ്രാഹ്മണന്റെ സ്വത്തിന്നും നാഥൻ രാജാവാണെന്നു പറയപ്പെടുന്നു. രാജാവ് വികർമ്മസ്ഥരായ ഇത്തരം ദ്വിജന്മാരെ ത്യജിക്കരുത്. അതാണ് പണ്ടേതന്നെ രാജാക്കന്മാർ ചെയ്യാറുള്ളത് എന്നു സജ്ജനങ്ങൾ പറയുന്നു.

ഏതു രാജാവിന്റെ നാട്ടിൽ ബ്രാഹ്മണൻ കക്കാൻ തുടങ്ങുന്നവോ അതിന്റെ കുറ്റം ആ രാജാവിന്നാണെന്നാണു പറയപ്പെടുന്നത്. ആ ബ്രാഹ്മണക്കള്ളന്റെ പ്രവർത്തിക്ക് രാജാവു കുറ്റക്കാരനാകുമെന്നു കണ്ടതുകൊണ്ടാണ് പണ്ടേ രാജർഷിമാരൊക്കെ ബ്രാഹ്മണരെ പാലിക്കുന്നതിൽ ജാഗരൂകരായത്. അതിന്നുദാഹരണമായി പണ്ടുള്ളവർ പറയാറുള്ള ഒരു കഥ ഞാൻ പറയാം. രക്ഷസ്സു പിടിപ്പെട്ട കേകയരാജാവിന്റെ സംഭാഷണമാണ് ആ കഥ.

'പണ്ട് സ്വാദ്ധ്യായവാനായി ഒരു കേകയരാജാവ് വനത്തിൽ വ്രതനിഷ്ഠയോടെ പാർത്തിരുന്നു. അവനെ ഘോരനായ ഒരു രക്ഷസ്സ് പിടിപ്പെട്ടു.'

രാജാവു പറഞ്ഞു: "എടോ രക്ഷസ്സേ, എന്റെ നാട്ടിൽ കള്ളന്മാരില്ല, നീചന്മാരില്ല, കള്ളുകുടിയന്മാരില്ല, അഗ്നിഹോമം ചെയ്യാത്തവരില്ല. അങ്ങനെയിരിക്കെ നീ എന്റെ ഉള്ളിൽക്കയറുവാൻ ശ്രമിക്കുന്നതെന്താണ്? അനാപ്തന്മാർക്ക് ദക്ഷിണ നല്കുന്ന യജ്ഞം എന്റെ നാട്ടിൽ യജിക്കുകയില്ല. വ്രതമെടുക്കാതെ അദ്ധ്യയനം ചെയ്യുന്നവരാരും എന്റെ നാട്ടിൽ ഇല്ല. അങ്ങനെയിരിക്കെ നിർദ്ദോഷനായ എന്നിൽ നീ എന്താണ് വന്നുകയറുന്നത്? വേദം പഠിക്കും, വേദം പഠിപ്പിക്കും അപ്രകാരംതന്നെ യജിക്കും, യജിപ്പിക്കും ദാനം കൊടുക്കും, വാങ്ങിക്കുകയും ചെയ്യും. അങ്ങനെ സൽക്കർമ്മങ്ങൾ ശരിയായി അനുഷ്ഠിക്കുന്നവരാണ്. എന്റെ നാട്ടിലെ ബ്രാഹ്മണർ. അവർ പൂജിതന്മാരും സംവിഭക്തന്മാരും മൃദുശീലന്മാരും സത്യവാദികളും സ്വകർമ്മസ്ഥരുമാണം. അങ്ങനെയിരിക്കെ കുറ്റമില്ലാത്ത എന്നിൽ എടോ രക്ഷസ്സേ, നീ എന്താണ് വന്നു കയറുന്നത്? ഇനി എന്റെ നാട്ടിലെ ക്ഷത്രിയരെപ്പറ്റിപ്പറയാം. അവർ യാചിക്കയില്ല, ദാനം കൊടുക്കുകയും ചെയ്യും. സത്യധർമ്മവിശാരദരാണ് അവർ. വേദം പഠിക്കും, പഠിപ്പിക്കുകയില്ല. യാഗം ചെയ്യും, ആർക്കും യാഗം ചെയ്യിക്കുവാൻ പോകയില്ല. ബ്രാഹ്മണരെ സംരക്ഷിക്കും. പോരിൽ അവർ പിൻതിരിഞ്ഞ് ഓടുകയില്ല. അങ്ങനെ ക്ഷത്രിയരൊക്കെ ശരിക്ക് അവരുടെ കർമ്മം പാലിക്കുന്നവരാണ്. അങ്ങനെ സ്വകർമ്മസ്ഥരായ ക്ഷത്രിയർ ജീവിക്കുന്ന നാട്ടിൽ രാജാവ് കുറ്റക്കാരനല്ലാതിരിക്കെ എന്താണു രക്ഷസ്സേ, നീ എന്നിൽ വന്നു കയറുന്നത്? ഇനി എന്റെ നാട്ടിലെ വൈശ്യന്മാരെപ്പറ്റിപ്പറയാം. അവരൊക്കെ സ്വകർമ്മസ്ഥന്മാരാണ്. കൃഷി ചെയ്യുക, പശുക്കളെ പരിപാലിക്കുക, കച്ചവടം ചെയ്യുക, വ്യാജം കൂടാതെ വ്യാപാരാദികളാൽ ഉപജീവിക്കുക, അപ്രമത്തരായി ക്രിയകൾ ശരിക്കും ചെയ്യുക, സത്യം പറയുക, സുവ്രതന്മാരായി ജീവിക്കുക, സംവിഭാഗം, ദമം, ശൗചം, സൗഹൃദം ഇവയൊക്കെച്ചേർന്നു വിരാജിക്കുന്നവരാണ് എന്റെ നാട്ടിലെ വൈശ്യന്മാർ. ഇങ്ങനെ സ്വകർമ്മസ്ഥരായ വൈശ്യർ ഉള്ളനാട്ടിലെ രാജാവിന്നു എന്തു കുറ്റം ഉണ്ട്? ഈ നിലയ്ക്ക് നിർദ്ദോഷനായ എന്നിൽ എടോ രക്ഷസ്സേ, നീ എന്താണ് വന്നുകയറുന്നത്.

ഇനി എന്റെ ശൂദ്രന്മാരുടെ കഥ പറയാം. അവരൊക്കെ സ്വകർമ്മസ്ഥരാണ്. എന്നിട്ടും നീ എന്റെ ഉള്ളിൽ വന്നുകയറുകയാണോ? ദരിദ്രരും, അനാഥരുമായ വൃദ്ധർക്കും, രോഗികൾ, സ്ത്രീകൾ, ബലഹീനർ എന്നിവർക്കും ഞാൻ വേണ്ടവിധം ദാനം വിഭജിച്ച് ചെയ്തുവരുന്നു. എന്നിട്ടും നീതിനടത്തുന്ന എന്നിൽ, അനീതി ചെയ്യുന്നവനിൽ എന്നപോലെ രക്ഷസ്സേ, നീ എന്താണ് ആക്രമിച്ച് കയറുന്നത്?

കാലദേശാദികളായ പ്രസിദ്ധ ധർമ്മങ്ങൾ യഥാവിധി സംരക്ഷിക്കുന്നു, നശിപ്പിക്കുന്നില്ല. എന്നിട്ടും നീ എന്താണ് എന്റെ ഉള്ളിൽ കയറുന്നത്? എന്റെ നാട്ടിൽ തപസ്വികൾ പൂജിക്കപ്പെടുന്നു, പരിപാലിക്കപ്പെടുന്നു., വേണ്ടപോലെ മാനിക്കുന്നു; എന്നിട്ടും നീ എന്താണ് എന്റെ ഉള്ളിൽ കയറുന്നത്? പങ്കിട്ടു ദാനം ചെയ്യാതെ ഞാൻ ഊണുകഴിക്കുകയില്ല, പരസ്ത്രീകളെ സ്പർശിക്കുകയില്ല, സ്വതന്ത്രനായി വിഹരിക്കുയില്ല. എന്നിട്ടും നീ എന്റെ ഉള്ളിൽ കയറുകയാണോ? ഞാൻ വൈദ്യന്മാരെ നിന്ദിക്കയില്ല, വൃദ്ധന്മാരെ നിന്ദിക്കയില്ല, തപസ്വികളെ നിന്ദിക്കയില്ല; രാജ്യം നിദ്രയിൽ മുഴുകിയിരിക്കുമ്പോൾ ഞാൻ ഉണർന്നിരിക്കുന്നു. എന്നിട്ടും നീ എന്താണ് എന്റെ ഉള്ളിൽ കയറുന്നത്?

ആത്മജ്ഞാനിയും, തപസ്വിയും, ധർമ്മമൊട്ടുക്കും അറിഞ്ഞവനും, രാഷ്ട്രത്തിന്നൊക്കെ നാഥനും, ധീമാനുമാണ് എന്റെ പുരോഹിതൻ. ദാനത്താൽ വിദ്യാകാംക്ഷ ഞാൻ ഉണ്ടാക്കുന്നു. സത്യത്താലും വിപ്രസംരക്ഷയാലും ശുശ്രൂഷയാലും ഗുരുസേവയാലും ജീവിക്കെ ഞാൻ എന്തിന്ന് രാക്ഷസനെ ഭയപ്പെടുന്നു? എനിക്ക് രാക്ഷസനെ ഒട്ടും ഭയമില്ല. എന്റെ നാട്ടിൽ വിധവകളില്ല. ബ്രഹ്മബന്ധുവായി വിപ്രനേയുള്ളു. കള്ളനും, തെമ്മാടിയും, യാഗം യജിക്കാത്തവനുമായ പാപിബ്രാഹ്മണനില്ല. അതുകൊണ്ട് എനിക്കു രാക്ഷസനെ ഒട്ടും ഭയമില്ല.

ധർമ്മത്തിന്ന് പൊരുതുന്നവനായ എന്റെ ദേഹത്തിൽ രണ്ടു വിരൽപ്പാട് സ്ഥലമെങ്കിലും ശസ്ത്രത്താൽ മുറിവേല്ക്കാതെയില്ല. അങ്ങനെയുള്ള എന്നിൽ രാക്ഷസാ, നീ വന്നു കയറുകയാണോ? എനിക്ക് എന്നും സ്വസ്ത്യയനം, ഗോബ്രാഹ്മണമഖംവഴി നാട്ടുകാർ ആശംസിക്കുന്നു. അങ്ങനെയുള്ള എന്നിൽ നീ വന്നുകയറുന്നു!"

രാക്ഷസൻ പറഞ്ഞു: "എല്ലാ നിലയിലും ഭവാൻ ധർമ്മം പാലിക്കുന്നവനാണ്. ഹേ കേകയരാജാവേ! നീ രാജധാനിയിലേക്കു സ്വസ്ഥനായി പോയാലും. ഞാൻ നിന്നെ ബാധിക്കുന്നില്ല. നിനക്കു നന്മവരട്ടെ! ഞാൻ പോകുന്നു. ഗോവിനേയും, ബ്രാഹ്മണരേയും, പ്രജകളേയും രക്ഷിക്കുന്നവർക്ക് ഹേ, കേകയരാജാവേ! രക്ഷോഭയം പറ്റുകയില്ല. പാപത്തിൽനിന്നു പിന്നെ ഭയം എങ്ങനെയുണ്ടാകുന്നു? വിപ്രന്മാർ മുമ്പെ ഉള്ളവരും ബ്രഹ്മം മാത്രം ബലമായിട്ടുള്ളവരുമാണ്. അങ്ങനെയുള്ള അതിഥികളെ സ്നേഹിക്കുന്നവരും, പൗരന്മാരെ സ്നേഹിക്കുന്നവരുമായ രാജാക്കന്മാർ തീർച്ചയായും സ്വർഗ്ഗത്തെ ജയിച്ചവരാണ്."

ഭീഷ്മൻ പറഞ്ഞു: "അതുകൊണ്ട് യുധിഷ്ഠിരാ! നീ ദ്വിജന്മാരെ സംരക്ഷിക്കുക. അവരെ രക്ഷിച്ചാൽ അവർ രക്ഷിക്കും. അവരുടെ ആശിസ്സും, നല്ല പെരുമാറ്റവും ആരിലുണ്ടോ, ആ രാജാവ് ശ്രേഷ്ഠനാകുന്നു. സദ്വൃത്തന്മാരായ രാജാക്കളിൽ അവരുടെ അനുഗ്രഹം വിളങ്ങും. അതുകൊണ്ട് രാജാവ് വികർമ്മസ്ഥരായ ബ്രാഹ്മണരേയും അടക്കണം. അവർക്കു വേണ്ടതു പങ്കിട്ടു നല്കുകയും വേണം. എന്തുകൊണ്ടെന്നാൽ അവരുടെ അനുഗ്രഹവും രാജാവിന്നുണ്ടാകണം. പൗരന്മാരിലും, ജാനപദന്മാരിലും ഇപ്രകാരം നില്ക്കുന്ന രാജാവ് ഇഹത്തിൽ മംഗളങ്ങൾ നേടുന്നതാണ്. പിന്നെ ഇന്ദ്രലോകത്തേയും പ്രാപിക്കും."

**78. ക്ഷാത്രധർമ്മാധികാരനിരൂപണം** - യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭാരതാ! അങ്ങ് രാജധർമ്മം എങ്ങനെ ആപൽഘട്ടത്തിൽ നടത്തണം എന്നു പറഞ്ഞു. എന്നാൽ വിപ്രൻ വൈശ്യധർമ്മം കൈക്കൊണ്ട് ജീവിക്കാമോ? അങ്ങനെ ജീവിക്കുന്നത് നിഷിദ്ധമാണോ?"

ഭീഷ്മൻ പറഞ്ഞു: "ക്ഷത്രധർമ്മത്തിന്ന് അശക്തനായവൻ ഉപജീവനത്തിന്ന് മാർഗ്ഗമില്ലാതെ വിഷമഘട്ടത്തിലെത്തിയാൽ വൈശ്യധർമ്മം സ്വീകരിച്ചു ജീവിക്കാം. കൃഷിയും, പശുക്കളെ മേയ്ക്കലും മറ്റും ആകാം."

യുധിഷ്ഠിരൻ പറഞ്ഞു: "എന്തെല്ലാം വാണിഭവസ്തുക്കൾ വിറ്റാൽ, ബ്രാഹ്മണൻ വൈശ്യധർമ്മം കൈക്കൊണ്ടവനാകും? എന്തെല്ലാം സ്വീകരിച്ചാൽ, സ്വർല്ലോകലബ്ധിക്കു തടസ്സം വരും?"

ഭീഷ്മൻ പറഞ്ഞു: "ബ്രാഹ്മണൻ ഒരിക്കലും കള്ളുകച്ചവടക്കാരനാകരുത്. ഉപ്പുകച്ചവടക്കാരനാകരുത്. എള്ളുകച്ചവടക്കാരനാകരുത്. കുതിരയും പശുക്കളും മൂരികളും പോത്തുകളും മറ്റും കച്ചവടം ചെയ്യരുത്. തേൻ കച്ചവടം ചെയ്യരുത്. മാംസം കച്ചവടം ചെയ്യരുത്. ഹോട്ടൽക്കാരനാകരുത്. ചോറ്റുകച്ചവടം പാടില്ല. ഏതു ഗതികേടുവന്നാലും ബ്രാഹ്മണൻ ഈവക കച്ചവടം കൂടാതെ ജീവിക്കണം. ഇപ്പറഞ്ഞ വസ്തുക്കൾ വില്ക്കുന്ന ബ്രാഹ്മണൻ തീർച്ചയായും നരകത്തിൽ പതിക്കും. അഗ്നിഹോമം, അജഹോമം, വരുണഹോമം, മോക്ഷഹോമം, സൂര്യഹോമം, അശ്വമേധം, വിരാട്ട് ഹോമം, ഇളാഹോമം, ധേനുയജ്ഞം, സോമയജ്ഞം, ഇവയൊക്കെ ചെയ്യാം. എന്നാൽ ഇവയെ കച്ചവടംചെയ്യുവാൻ ബ്രാഹ്മണൻ ഒരുങ്ങരുത്. വേവിച്ച ചോറു കൊടുത്ത് അരി വാങ്ങുന്ന സമ്പ്രദായം ജനങ്ങൾ ഇഷ്ടപ്പെടുന്നില്ല. ഊണിന്നുവേണ്ടി മാറ്റംചെയ്യുന്നതിൽ തെറ്റില്ല. പുഴുങ്ങിയ അരിക്കുപകരം പച്ച അരി കൊടുക്കാം. വേവിച്ചത് ഞങ്ങൾ ഉണ്ടുകൊള്ളട്ടെ. നിങ്ങൾ വേവിച്ചിട്ട് ഉണ്ടുകൊള്ളുക. പകരത്തിന്ന് ഇതാ പച്ചരി തരുന്നു എന്ന് ഒരാൾ ആവശ്യപ്പെട്ടാൽ അതു സ്വീകരിക്കുന്നതിൽ തെറ്റില്ല. അത് അധർമ്മമായി പരിഗണിക്കയില്ല.

ഇതിൽ ഞാൻ നിന്നോട് സനാതനമായ പൂർവ്വധർമ്മം പറയാം. കച്ചവടം ചെയ്യുന്നവരുടെ ധർമ്മമാണു പറയുന്നത്. ഹേ യുധിഷ്ഠിരാ! അതു നീ കേൾക്കുക. 'അങ്ങയ്ക്ക് ഞാൻ ഇതു തരാം, ഭവാൻ ഇതെനിക്കു തരണം' എന്ന് ഇഷ്ടത്തോടെ ചെയ്യുന്നതു ധർമ്മമാണ്. ബലമായി, നിർബ്ബന്ധമായി ചെയ്യുന്നത് ധർമ്മമല്ല ഇപ്രകാരമാണ് പണ്ടേ തന്നെ നടക്കുന്ന കൈമാറ്റമുറ. ഈ സമ്പ്രദായം ഋഷികൾക്കുംമറ്റുമുള്ള നല്ല ഒരു നടപടിയാണ്. അതിന് സംശയമില്ല."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ! തന്റെ പ്രജകളൊക്കെ ശസ്ത്രമെടുക്കുകയാണെങ്കിൽ സ്വധർമ്മം തെറ്റിയുള്ള ഈ കർമ്മം മൂലം ക്ഷത്രിയന്റെ ബലം ക്ഷയിക്കുന്നതാണല്ലോ. ലോകത്തെ രക്ഷിക്കുന്ന നില രാജാവിന്നുണ്ടല്ലോ ആ നില അപ്പോൾ തെറ്റിപ്പോവുകയില്ലേ? പിന്നെ ക്ഷത്രിയന്ന് എന്താണ് ഒരു രക്ഷ? ആശ്രയം? എനിക്ക് ഇക്കാര്യത്തെക്കുറിച്ചുള്ള സംശയം രാജാവേ, ഭവാൻ തീർത്തുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ദാനം, തപസ്സ്, മഖം, ദ്രോഹത്യാഗം, ദമം ഇവകൊണ്ട് ബ്രാഹ്മണാദികൾ ആത്മക്ഷേമത്തെ ഇച്ഛിക്കുന്നു. അതിൽ ശ്രുതിബലാഢ്യന്മാർ ഉണർന്ന് വീണ്ടും രാജാവിന്ന്, ശക്രന്ന് ദേവന്മാർ എന്നപോലെ ശക്തി വർദ്ധിപ്പിക്കുന്നു. രാജാവിന്നും ക്ഷയം ബാധിക്കുമ്പോൾ ബ്രഹ്മം (ബ്രാഹ്മണവൃത്തി) തന്നെയാണ് ആശ്രയമായിത്തീരുക. അതുകൊണ്ട് പണ്ഡിതനായവൻ ബ്രഹ്മബലത്താൽ ഉത്ഥാനംചെയ്യുക! രാജാവ് വിജയിയായി നാട്ടിൽ ക്ഷേമമുണ്ടാക്കിയാൽ എല്ലാ ജാതിക്കാരും ധർമ്മംപോലെ കുടിയേറിപ്പാർക്കുന്നതാണ്. മര്യാദവിട്ട് ദസ്യുക്കൾമൂലം സങ്കരമായ മട്ടിൽ കുഴപ്പത്തിൽ ശസ്ത്രമേറ്റാൽ അതുകൊണ്ടു ജാതിയൊന്നും ദുഷിക്കുന്നതല്ല."

യുധിഷ്ഠിരൻ പറഞ്ഞു: "എന്നാൽ ക്ഷത്രം ബ്രാഹ്മണനെ ദുഷിപ്പിക്കുന്നതായാൽ അവന്നു ത്രാതാവായ വിപ്രൻ ആരാണ്? എന്താണ് ധർമ്മം? എന്താണാശ്രയം?"

ഭീഷ്മൻ പറഞ്ഞു: "തപസ്സുകൊണ്ടും, ബ്രഹ്മചര്യത്താലും, ശസ്ത്രത്താലും ശക്തിയാലും, മായംകൊണ്ടും, അമായംകൊണ്ടും രാജ്യം പിടിക്കേണ്ടതായിവരും. ക്ഷത്രിയന്ന് ആക്രമിച്ചടക്കുവാൻ വിപ്രജാതിയിൽ ബ്രഹ്മം ഒന്നു മാത്രമേയുള്ളു. ക്ഷത്രമാണെങ്കിൽ ബ്രഹ്മസംഭവവുമാണ്. വെള്ളത്തിൽ അഗ്നിയും, വിപ്രനിൽ ക്ഷത്രവും, പാറയിൽ ലോഹവും അടങ്ങിയിരിക്കുന്നു. ഇവയിൽനിന്നൊക്കെ അവയ്ക്കു തേജസ്സ് ലഭിക്കും. എന്നാൽ തിരിഞ്ഞെതിർത്താൽ അവ ജനിച്ചദിക്കിൽത്തന്നെ നശിക്കുകയും ചെയ്യും. പാറയിൽ ഇരുമ്പ് കുത്തിയാൽ ആ ഇരുമ്പു നശിക്കും. വെള്ളത്തിൽ അഗ്നി കുത്തിയാൽ കെടും. ക്ഷത്രം ബ്രഹ്മത്തെ ദ്വേഷിച്ചാൽ ആ ക്ഷത്രവും നശിക്കും. ഈ മൂന്നിന്റെയും സ്വഭാവം അതാണ്. അതുകൊണ്ട് ബ്രാഹ്മണനോട് ക്ഷത്രിയൻ ക്ഷമിക്കണം. അവന്റെനേരെ വാളോങ്ങരുത്. അവന്റെ തേജസ്സ് ഉയർന്നതാണ്. അതിനെ ജയിക്കാൻ നോക്കരുത്.

ബ്രഹ്മവീര്യം മങ്ങിനില്ക്കുമ്പോൾ, ശക്തി ശമിക്കുമ്പോൾ, തന്റെ ജീവനെ നശിപ്പിച്ച് ആര് യുദ്ധത്തിന്നൊരുങ്ങും? ധർമ്മത്തേയും ആത്മാവിനേയും വിപ്രനേയും രക്ഷിക്കുന്നവർ മനസ്വിമാരാണ്, ധീരന്മാരാണ്! അങ്ങനെ ദുഃഖിക്കുന്ന മനസ്വികൾ പുണ്യശ്ലോകരാണ്. ബ്രാഹ്മണന്നുവേണ്ടി ശസ്ത്രമെടുക്കുന്നത് എപ്പോഴും ആരും പുകഴ്ത്തും. തപസ്സും സ്വാദ്ധ്യായവും യജ്ഞോപവാസവും അഗ്നിഹോമവുമുള്ള വിപ്രന്മാരേക്കാൾ മീതെയായി ശസ്ത്രമേന്തുന്ന ശൂരൻ സൽഗതി നേടും. മൂന്നു ജാതിയിലും ശസ്ത്രധാരിയായ വിപ്രൻ ദുഷിക്കപ്പെടുകയില്ല. ആത്മത്യാഗിയും ദുഷിക്കപ്പെടുകയില്ല.

ബ്രഹ്മഘ്നന്മാരെ കൊല്ലുന്നവർക്ക് ഗതി കിട്ടും. ബ്രഹ്മലോകം അവർ പ്രാപിക്കും. അതു വീരന്മാർക്കുള്ള സ്വർഗ്ഗമാണ് എന്ന് മനു പറഞ്ഞു. അശ്വമേധംകഴിച്ച് അവഭൃഥസ്നാനം ചെയ്ത് ശുദ്ധരായവരെപ്പോലെ പോരിൽ പടവെട്ടി മരിച്ചാലും അവർ പാപം തീർന്നവരായിത്തീരും. അധർമ്മം ധർമ്മമായി വരും. ധർമ്മം അധർമ്മവുമാകും. ദേശവും കാലവുമാണ് ധർമ്മാധർമ്മങ്ങളെ നിർണ്ണയിക്കുന്നത്. അങ്ങനെയാണ് ദേശകാലാവസ്ഥകൾ ക്രൂരപ്രവൃത്തി ചെയ്ത മൈത്രന്മാർ മുഖ്യമായ സ്വർഗ്ഗത്തിൽച്ചെല്ലുന്ന സന്ദർഭങ്ങളുണ്ടാകും. ധർമ്മിഷ്ഠൻ മഹാപാതകം ചെയ്ത് മഹത്തായ സ്വർഗ്ഗം പ്രാപിക്കുകയും ചെയ്യും. മൂന്നു കാലത്തിലും ശസ്ത്രമെടുത്ത വിപ്രൻ ദുഷിക്കപ്പെടുകയില്ല. എപ്പോഴെന്നു പറയാം. ആത്മത്രാണത്തിന്നും, ജാതിദോഷം നീക്കാനും, ദുഷ്ടരെ മർദ്ദിക്കുവാനും, വിപ്രൻ ആയുധമെടുക്കേണ്ടിവന്നാൽ തെറ്റുപറഞ്ഞുകൂടാ."

യുധിഷ്ഠിരൻ പറഞ്ഞു: "കൊള്ളക്കാർ ആയുധമേന്തി കൊള്ളയടിച്ചിട്ട് നാട് കുട്ടിച്ചോറാക്കുമ്പോൾ, വർണ്ണസങ്കരംമൂലം ക്ഷത്രിയന്മാർ ബഹഹീനരായി മൗഢ്യമേല്ക്കുമ്പോൾ, അന്യനായ ഒരു ശക്തൻ വന്ന് ക്ഷത്രിയന്റെ ധനം പിടിക്കുകയാണെങ്കിൽ ദസ്യുവർഗ്ഗത്തെ ഓടിച്ച് നാടു രക്ഷിക്കുന്നത് ആരാണ്? ബ്രാഹ്മണനോ, വൈശ്യനോ, ശൂദ്രനോ ആയിക്കൂടെ?"

ഭീഷ്മൻ പറഞ്ഞു: "വേണ്ടസമയത്ത് വേണ്ടകൃത്യം ആരായാലും ചെയ്യണം. അതിൽ ജാതിമര്യാദ നോക്കേണ്ടതില്ല.

രാജാവും രാജ്യവും ആപത്തിലെത്തിയാൽ ശൂദ്രനായാലും, വൈശ്യനായാലും, വിപ്രനായാലും വേണ്ടതെടുക്കണം. നിലയില്ലാത്തേടത്ത് നിലയായി നില്ക്കുന്നവൻ, തോണിയില്ലാത്തേടത്ത് തോണിയായി നില്ക്കന്നവൻ ശൂദ്രനായാലും പ്രശംസയ്ക്കു പാത്രമാകും. ദസ്യുക്കൾ വന്നു പിടിപ്പിച്ച് ആട്ടിവിട്ടവരായ മനുഷ്യർ ആരെ ആശ്രയിച്ചു സുഖിക്കുന്നവോ, അവനെ പ്രീതിയൊടെ ബന്ധുവിനെപ്പോലെ പൂജിക്കണം. ഹേ കൗരവ്യാ, ഭയംകൂടതെ കർമ്മം ചെയ്യുകയാണെങ്കിൽ അവൻ മാനത്തിന്നർഹനായിത്തീരും. ഒന്നും ചുമക്കാൻ കൊള്ളാത്ത കാളയെ എന്തിനാണ്? മച്ചിയായ ഭാര്യയെക്കൊണ്ടെന്തു കാര്യം? രാജ്യം രക്ഷിക്കാത്ത രാജാവിനെക്കൊണ്ട് എന്തു കാര്യം?

മരംകൊണ്ടു പണിതീർത്ത ആനയെപ്പോലെ തോലുകൊണ്ടുണ്ടാക്കിയ മാൻപോലെ, ബീജശക്തിയില്ലാത്ത ഷണ്ഡനെപ്പോലെ, ഊഷരമായ വയൽപോലെ നിഷ്ഫലംതന്നെ! വേദം ചൊല്ലാത്ത ബ്രാഹ്മണനും, സംരക്ഷിക്കാത്ത രാജാവും തുല്യരാണ്. മഴപെയ്യാത്ത കാറും വെറുതെയാണ്. ശിഷ്ടന്മാരെ കാക്കുന്നവനും, ദുഷ്ടന്മാരെ തട്ടിമാറ്റുന്നവനും, ധർമ്മജ്ഞനുമായ ഒരുത്തനെ രാജാവായി വാഴിക്കണം."

**79. ഋത്വിക്‌യജ്ഞാദിനിരൂപണം** – യുധിഷ്ഠിരൻ പറഞ്ഞു: "ഋത്വിക്കുകൾ എവിടെയുള്ളവരാണ്? അവർ എന്തു ശീലക്കാരാണ്? അവരുടെ മട്ടും മാതിരിയുമെന്താണ്? വാഗ്മിസത്തമനായ പിതാമഹാ! അവരെപ്പറ്റി പറഞ്ഞുകേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്."

ഭീഷ്മൻ പറഞ്ഞു: "പ്രതിക്രിയാപരമായ ആചാരം ഋത്വിക്കുകൾക്കുള്ള നിശ്ചയമാണ്. ഛന്ദസ്സ്, സാമം മുതലായി വിപ്രന്മാരുടെ ശ്രുതം അറിഞ്ഞവരും ഐകമത്യത്തോടുകൂടിയവരും, വീരന്മാർക്ക് ഇഷ്ടമായ കാര്യങ്ങൾ പറയുന്നവരും, തമ്മിൽ സൗഹാർദ്ദമുള്ളവരും, സമദർശികളുമാണ് അവർ. അനൃശംസരും, സത്യം പറയുന്നവരും, ദുർമ്മാർഗ്ഗം വിട്ടവരും, നേർമാർഗ്ഗം സ്വീകരിച്ചവരുമാണ്. അദ്രോഹം, നിരഹങ്കാരം, ലജ്ജ, ക്ഷമ, അടക്കം, ഒതുക്കം ഇവ ചേർന്ന ധീമാനും, സത്യവാനും, ധീരനും, ദാന്തനും, ഭൂതകാരുണ്യമുള്ളവനും, കാമദ്വേഷങ്ങൾ വിട്ടവനും, മനസ്സും, വാക്കും, കർമ്മവും, ശുഭ്രമായവനും, അഹിംസകനും, ജ്ഞാനതൃപ്തനുമായ അവൻ ബ്രഹ്മാസനത്തിന്ന് അർഹനാണ്. ഇത്തരക്കാരെ മഹാഋത്വിക്കുകൾ എന്നു പറയുന്നു. എല്ലാവരും അർഹിക്കുന്നവിധം മാന്യരുമാണ്."

യുധിഷ്ഠിരൻ പറഞ്ഞു: "ദക്ഷിണയിൽ വിധിക്കപ്പെട്ട വേദഭാഷിതമുണ്ടല്ലോ. പക്ഷേ, ദക്ഷിണയുടെ പരിധി പറഞ്ഞിട്ടുമില്ല. വേദവാക്യം സമ്പത്ത് പകുത്തുകൊടുക്കാനായി ഉണ്ടായതല്ല വേദാനുസാരം ദാനംചെയ്യാതിരുന്നാൽ ഫലം ദാരുണവുമാണ്. ദാനം ചെയ്യേണ്ടവന്റെ കഴിവിനെക്കുറിച്ചു വേദം കാണുന്നില്ല. ശ്രദ്ധയോടെ യജിക്കണമെന്നാണ് വൈദികശ്രുതി. പാഴായി ചെയ്യുന്ന യജ്ഞത്തിൽ എന്ത് ശ്രദ്ധയാണു ചെയ്യുക?"

ഭീഷ്മൻ പറഞ്ഞു: "വേദനിന്ദകൊണ്ടും, ശാഠ്യംകൊണ്ടും, മായകൊണ്ടും ആരും മഹത്ത്വംപ്രാപിക്കുകയില്ല. നിനക്ക് ഈ ബുദ്ധി ഒരിക്കലും തോന്നരുത്. ഉണ്ണീ, ദേവബൃംഹണമാണ് യജ്ഞാംഗത്തിലെ ദക്ഷിണ. യജ്ഞദക്ഷിണ ചെയ്യാത്തവൻ ഒരിക്കലും അഭിവൃദ്ധിപ്പെടുന്നതല്ല: ഒരു പൂർണ്ണപാത്രം എത്ര വലിയ ദക്ഷിണയ്ക്കും തുല്യമാണ്. മൂന്നു ജാതിയിൽപ്പെട്ടവരും യഥാവിധി യജിക്കണം. വിപ്രന്മാർക്ക് രാജാവ് സോമനാണ് എന്നാണ് വൈദികശ്രുതി. അവന്റെ വിക്രമത്തെയാണ് ഇച്ഛിക്കുന്നത്. പാഴ്‌വൃത്തിയിൽ അതു പറ്റുന്നതല്ല. ആ യജ്ഞവിക്രമഫലം കൊണ്ട് വീണ്ടും യജ്ഞം നടത്താം. ഇപ്രകാരം ധർമ്മത്താൽ ധർമ്മചാരികളായ മഹർഷികൾ ഓർക്കുന്നു. പുരുഷനും, യജ്ഞവും, സോമവും ന്യായമായി നില്ക്കുകയാണെങ്കിൽ പുരുഷൻ തനിക്കും, അന്യനും, അന്യായവൃത്തനായി നില്ക്കുകയില്ല. ശരീരവൃത്തംപൂണ്ട യോഗ്യരായ ബ്രാഹ്മണർക്ക് നന്നായി കല്പിച്ചവയാണ് അവയെന്നു ശ്രുതിയിൽ പറയുന്നു. യജ്ഞത്തേക്കാൾ തപസ്സ് ശ്രേഷ്ഠമാണെന്നു മുഖ്യമായ ശ്രുതി പറയുന്നു. ആ തപത്തെപ്പറ്റിയും ഞാൻ നിന്നോടു പറയാം. ഹേ പണ്ഡിതാ! അതും നീ കേൾക്കുക. അഹിംസ, സത്യവചനം, ആനൃശംസ്യം, ദമം (അടക്കം), ഘൃണ (ദയ) ഇവയാണ് ധീരന്മാർ തപസ്സെന്നു പറയുന്നത്. അല്ലാതെ പട്ടിണികിടന്നു ദേഹം ശോഷിപ്പിക്കുന്നതല്ല.

വേദത്തെ പ്രമാണമായി സ്വീകരിക്കാതിരിക്കുക, ശാസ്ത്രം തെറ്റിക്കുക, ഒരിടത്തും വ്യവസ്ഥയില്ലാത്ത മട്ട് സ്വീകരിക്കുക, ഇവയാണ് ആത്മനാശനം എന്നു പറയുന്നത്.

'ദശഹോതൃവിധാനം' എന്താണെന്നു ഞാൻ പറയാം. അതും നീ ശരിക്കു കേട്ടു മനസ്സിലാക്കുക.

'ചിത്തി, സ്രുക്ക്, ചിത്ത, ആജ്യം,

പവിത്രം, ജ്ഞാനം, ഉത്തമം

എല്ലാം ജിഹ്മം മൃത്യുപദ-

മാർജ്ജവം ബ്രഹ്മസൽപ്പദം.'

ഇവയാണ് ജ്ഞാനവിഷയം. പിന്നെ എന്തിന്നു പ്രലപിക്കണം?"

**80. മിത്രാമിത്രനിരൂപണം** – യുധിഷ്ഠിരൻ പറഞ്ഞു: "അത്യല്പമായ കർമ്മവുംകൂടി ഒരുത്തന്നു ദുഷ്കരമാണ്. തുണയില്ലാത്ത പുരുഷന്റെ കഥ പിന്നെ പറയാനുണ്ടോ? എന്ത് ശീലാചാരമുള്ളവൻ രാജാവിന്റെ മന്ത്രിയാകണം? രാജാവിന്ന് ആരെ വിശ്വസിച്ചുകൂടാ?"

ഭീഷ്മൻ പറഞ്ഞു: "രാജാക്കന്മാർക്കു മിത്രങ്ങൾ നാലുവിധത്തിലുണ്ട്. രാജാവേ! സഹാർത്ഥൻ, ഭജമാനൻ, സഹജൻ, കൃത്രിമൻ ഇങ്ങനെ നാലാണ്. അഞ്ചാമതായിട്ടു ഒരാൾകൂടിയുണ്ട്. അവൻ നിഷ്പക്ഷമതിയാണ്. അവൻ കാപട്യംകാണിച്ച് ധനമാർജ്ജിക്കാൻ ശ്രമിക്കയില്ല. അവൻ ധർമ്മവും സത്യവുമുള്ള പക്ഷമേ പിടിക്കൂ. അങ്ങനെയുള്ളവനെ രാജാവ് അവനിഷ്ടമില്ലാത്ത കാര്യങ്ങൾ അറിയിക്കരുത്. രാജാക്കന്മാർ കാര്യസാദ്ധ്യത്തിന്നായി നല്ലതും ചീത്തയുമായ കാര്യങ്ങൾ ചെയ്യും. നാലിൽവെച്ച് ശ്രേഷ്ഠന്മാർ മദ്ധ്യത്തിലെ രണ്ടുപേരുമാണ്. മറ്റു രണ്ടുപേരും എന്നും ശങ്കിക്കത്തക്കവരാണ്. രാജാവ് സ്വയം ചെയ്യേണ്ട കാര്യത്തിൽ എല്ലാവരും ശങ്ക്യന്മാരാണ്.

രാജാവിന്നു തെറ്റുപറ്റരുത്. മിത്രരക്ഷയിൽ ഒട്ടും പറ്റരുത്. തെറ്റുപറ്റുന്ന രാജാവിനെ ജനങ്ങൾ അവമാനിക്കും. അസാധു സാധുവാകും. സാധു ദാരുണനുമാകും. ശത്രു മിത്രമാകും. മിത്രം ശത്രുവാകും. സ്ഥിരതയില്ലാത്ത മനുഷ്യനെ ആരും വിശ്വസിക്കുകയില്ല. അതുകൊണ്ട് പ്രധാനപ്പെട്ട കാര്യം സ്വയംതന്നെ രാജാവ് ചെയ്യണം. രാജാവ് ഒരിക്കലും തന്റെ മന്ത്രിമാരെ നിശ്ശേഷം വിശ്വസിച്ചിരുന്നാൽ അത് ധർമ്മാർത്ഥനാശകമായിത്തീരും.

പക്ഷേ, എല്ലാവരിലും അവിശ്വാസം കാണിക്കുകയെന്നത് മൃത്യുവിനേക്കാൾ മീതെയാണ്. എപ്പോഴും സത്യസന്ധത കാണിച്ചാൽ ആപത്തിലാകും. ആരിൽ അമിതമായി വിശ്വസിക്കുന്നുവോ അവന്റെ കൈയിൽ ജീവനും നിലനില്ക്കുന്നു.

എന്നാൽ ചിലരിൽ വിശ്വാസം വേണം, ശങ്കയും വേണം. ഈ നിത്യമായ നീതിയുടെ ഗതി നീ കാണേണ്ടതാണ്. 'ഞാൻ ഇല്ലാതായാൽ ഈ ധനമൊക്കെ ആർക്കു ലഭിക്കുമോ ആവോ?' ഇപ്രകാരം പറയുന്നവനെ നിത്യവും ശങ്കിക്കണം. അവൻ മിത്രമല്ല, അമിത്രമാണ്. ആരുടെ വയൽവിട്ട് അന്യന്റെ വയലിൽ ജലം എത്തുന്നുവോ അവൻ അറിയാതെ ആ ചിറവരമ്പു പൊട്ടുകയില്ല. രാജാവിന്റെ അഭിവൃദ്ധിയിൽ ദുഃഖിക്കുന്നവൻ ശത്രുവും രാജാവിന്റെ നാശത്തിൽ ദുഃഖിക്കുന്നവൻ മിത്രവുമാണ്. ഈ ലക്ഷണം കൊണ്ടു മനസ്സിലാക്കി മിത്രത്തെ തിരിച്ചറിയണം.

വൃദ്ധിയിൽ തൃപ്തിവരാതിരിക്കുകയും ക്ഷയത്താൽ ദൈന്യം ഏല്ക്കുകയും ചെയ്യുക. ഇത് മിത്രത്തിന്റെ ചിഹ്നമാണെന്നു പറയുന്നു. താൻ നശിച്ചാൽ ആർക്കാണ് നാശം വന്നത്

എന്നു വിഷമിക്കുന്നവനെ അച്ഛനെപ്പോലെ വിശ്വസിക്കണം. ശക്തിയോടെ വർദ്ധിക്കുന്ന അവനെ എല്ലാവിധത്തിലും വളർത്തേണ്ടതാണ്. ധർമ്മകാര്യത്തിലും കേടിലും ആരോ തടുക്കുന്നു. കേടിൽ പേടിക്കുന്നവരെ അറിയണം. അത് ഉത്തമമായ ലക്ഷണമാണ്. ഒരാൾക്ക് ഉപദ്രവംവരണമെന്ന് ആർ ഇച്ഛിക്കുന്നവോ അവൻ അയാൾക്കു വൈരിയാണ്. ധർമ്മകാര്യത്തിന്നു കേടുതട്ടുമ്പോൾ തടുക്കുന്നവനെ, ശക്തിയോടെ വർദ്ധിക്കുന്ന അവനെ, എല്ലാവിധത്തിലും വളർത്തണം. കേടുവന്നുപെടുമ്പോൾ അതിനെ പേടികൂടാതെ കേറിയകറ്റുവാൻ ശ്രമിക്കുന്നവൻ നല്ല മിത്രമാണ്. അവന്റെ കേടിന്ന് ഇച്ഛിക്കുന്നവനാരോ അവൻ വൈരിയാണെന്നു ധരിക്കുക. തനിക്കു വ്യസനംപറ്റുമ്പോൾ ദുഃഖിക്കുകയും അഭിവൃദ്ധിയിൽ ദുഷിക്കാതിരിക്കുകയും ചെയ്യുന്നവൻ ആത്മതുല്യനായ മിത്രമാണെന്നും ധരിക്കണം. രൂപം, വർണ്ണം, സ്വരം ഇവ ചേർന്നവനും ക്ഷമാവാനും അസൂയയില്ലാത്തവനും, കുലീനനും, കുലസമ്പന്നനുമായവൻ ആപ്തനാണെന്നു ധരിക്കണം. മേധാവി, സ്മൃതിമാൻ, ദക്ഷൻ, സ്വഭാവത്തിൽത്തന്നെ പാപമറ്റവൻ, മാനിച്ചാൽ മാനിക്കപ്പെടുന്നില്ലെങ്കിലും ദുഷിക്കാത്തവൻ, ഋത്വിക്കോ, ആചാര്യനോ, അഥവാ വേഴ്ചയേറ്റമുള്ള സഖാവോ, അമാത്യനോ, നിന്റെ ഗൃഹത്തിൽ പാർക്കാം. അവരെ പൂജിക്കേണ്ടതാണ്. അവൻ നിന്റെ മന്ത്രം അറിയും. അർത്ഥവും ധർമ്മസ്വഭാവവും അറിയും. അവരിൽ നിനക്കു പിതാവിലെന്നപോലെ വിശ്വാസം ഉണ്ടാകണം. ഒരുകാര്യത്തിൽ തുല്യരായ രണ്ടോ മൂന്നോ പേരെ നിശ്ചയിക്കരുത്. അവർ തമ്മിൽ സഹിക്കയില്ല. ഏകാർത്ഥത്തിൽ ജീവികൾ തമ്മിൽ കലഹിക്കുന്നതു കാണാം. അതുകൊണ്ട് അക്കാര്യത്തിൽ കരുതി പ്രവർത്തിക്കണം.

കീർത്തിയെ പ്രധാനമായിക്കരുതി കരാറുപ്രകാരം ആര് നില്ക്കുന്നുവോ, കാമം, ഭീതി, ക്രോധം, ലോഭം ഇവയാൽ ധർമ്മം വിടാത്തവൻ ആരാണോ, സമർത്ഥനും, ഉള്ളകാര്യം മറയ്ക്കാതെ പൂർണ്ണമായി പറയുന്നവനും ആരാണോ, അവനെ നീ കൂടെ താമസിപ്പിക്കണം.

എന്തിനും സന്നദ്ധരായ കുലീനനും, ശീലവാനും, ക്ഷമാവാനും, സത്യവാക്കും, ശൂരനും, വിദ്വാനും, പ്രതിപത്തിയാൽ വിശാരദനും, ആയവനെ അമാത്യനായി വെക്കണം.

പൂജിച്ച് ഉള്ളതു പങ്കിട്ട് തുണക്കാരനായി കാര്യം നടത്തിയവർ, തടവുകൂടാതെ തക്ക വേലകളിൽ നിശ്ചയിച്ചവർ, വലിയ കാര്യങ്ങളിൽ ഏർപ്പെട്ടു നന്മയുണ്ടാക്കും. തമ്മിൽ മത്സരിക്കുന്ന ഇത്തരക്കാർ കർമ്മങ്ങൾ നന്നായി നിർവ്വഹിക്കും. ഇവർ പരസ്പരം പറഞ്ഞ് ധരിച്ചും ധരിപ്പിച്ചും കാര്യം സാധിക്കുന്നവരാണ്.

പിന്നെ ചില കാര്യംകൂടി പറയാം. തന്റെ ജ്ഞാതികളെ എപ്പോഴും സൂക്ഷിക്കണം. അവർ മരണം വരുത്തിവെക്കുന്ന വിധം ഭയം ഉണ്ടാക്കും. രാജ്യത്തിന്റെ അഭിവൃദ്ധി ഉപരാജാവിനെപ്പോലെ എല്ലായ്പോഴും ജ്ഞാതി സഹിച്ചെന്നു വരില്ല. ആർജ്ജവം ഉള്ളവനും, മൃദുവും, ദാതാവും, ഹ്രീമാനും, സത്യവാനുമായവന്റെ നാശത്തിൽ ഹേ മഹാഭുജാ, തന്റെ തറവാട്ടുകാരനോ ബന്ധുക്കാരനോ അല്ലാത്തൊരാൾ സന്തോഷിക്കുവാൻപോകുന്നില്ല. 'അവൻ നശിച്ചതു നന്നായി, അങ്ങനെ വരണം' എന്ന് അവർ മനസ്സിൽ സന്തോഷിക്കും.

ജ്ഞാതിയില്ലാഞ്ഞാലും സൗഖ്യം ലഭിക്കയില്ല അവജ്ഞേയരല്ല ജ്ഞാതികൾ. ജ്ഞാതിയില്ലാത്തവരെ അന്യന്മാർ അവമാനിക്കും. മറ്റുള്ളവർ നിരസിക്കുന്നവരായാൽ അവർക്ക് ആശ്രയം ജ്ഞാതിയാണ്. ജ്ഞാതിയെ അന്യന്മാർ അവമാനിച്ചാൽ ജ്ഞാതി സഹിക്കുകയില്ല. ചാർച്ചക്കാർ നിരസിച്ചാലും അവന്റെ ഗോത്രനാമം പോവുകയില്ല. അവർക്കു ഗുണവുമുണ്ടാകും നിർഗ്ഗുണത്വവുമുണ്ടാകും. ജ്ഞാതിവർഗ്ഗങ്ങളിൽ നന്മയും തിന്മയും കാണാം. അതുകൊണ്ട് അവരെ നിത്യം വാക്കാലും ക്രിയയാലും മാനിക്കുകയും പൂജിക്കുകയും ചെയ്യുക. ജ്ഞാതികൾക്ക് എപ്പോഴും ഇഷ്ടംചെയ്യുക. അപ്രിയം ഒരിക്കലും ചെയ്തുപോകരുത്. ഇവരിൽ വിശ്വസ്തനെപ്പോലെ നില്ക്കണം, എന്നാൽ വിശ്വസിക്കരുത്. അക്കൂട്ടരെപ്പറ്റി തന്റെ തറവാട്ടുകാരെപ്പറ്റി ഗുണചിന്തയും വേണ്ട ദോഷചിന്തയും വേണ്ട അവർ 'അങ്ങനെ പറഞ്ഞു, ഇങ്ങനെ ചെയ്തു' എന്നൊന്നും ചിന്തിക്കയേ വേണ്ടാ. അത് ഒരിക്കലും സുഖമായി വരില്ല. എന്നാലും വിട്ടുകളയുകയും വേണ്ടാ

ഈ പറഞ്ഞമാതിരി തെറ്റുകൂടാതെ നില്ക്കുന്ന പുരുഷന്ന് മിത്രങ്ങളല്ലാത്തവരും പ്രസാദിച്ച് മിത്രങ്ങളായിത്തീരും. ജ്ഞാതിസംബന്ധിവർഗ്ഗങ്ങളിൽ ഇപ്രകാരം നില്ക്കുന്നവൻ ശരിക്കു പുകഴ്ന്നവനായി ചിരകാലം ശോഭിക്കും."

**81. വാസുദേവനാരദസംവാദം –** യുധിഷ്ഠിരൻ പറഞ്ഞു: "ഇപ്രകാരം ഗ്രഹിക്കാൻ വിഷമമുള്ള കൂട്ടരാണ് ജ്ഞാതിസംബന്ധിവർഗ്ഗങ്ങളെങ്കിൽ മിത്രാമിത്രങ്ങളിൽ അവരുടെ ഭാവം ഞാൻ എങ്ങനെയാണ് അറിയുക?"

ഭീഷ്മൻ പറഞ്ഞു: "അതിന്നുദാഹരണമായി ഒരു കഥ പറയാറുണ്ട്. അതു കൃഷ്ണനും നാരദനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്."

വാസുദേവൻ പറഞ്ഞു: "ഹേ നാരദാ, മുഖ്യമായ മന്ത്രം സുഹൃത്തല്ലാതെ മറ്റാരും, കേൾക്കരുത്, അപണ്ഡിതനായ സുഹൃത്തും ആത്മാവാനല്ലാത്ത വിദ്വാനും കേൾക്കരുത്. നാരദാ! നിന്നോടുള്ള സൗഹൃദംകൊണ്ട് ഞാൻ അല്പം സ്വകാര്യംപറയാം. നിന്റെ ബുദ്ധിബലം കണ്ട് ഞാൻ ചോദിക്കുകയാണ്. രഹസ്യകാര്യമാണ് പറയുന്നത്.

ഐശ്വര്യധാടിയാൽ ജ്ഞാതികൾക്കു ഞാൻ ദാസ്യം ചെയ്യാതെയിരിക്കുകയാണ്. എനിക്കുള്ള അർത്ഥം ഞാൻ അവരുമായി പങ്കിടുന്നു. കടുത്ത വാക്കുകൾ പൊറുക്കുന്നു. തീയ് ആഗ്രഹിക്കുന്നവൻ അരണികടയുന്നതുപോലെ എന്റെ മനസ്സ് അവരുടെ വാക്കാൽ കടയുകയാണ്. രാജർഷേ, അവർ പറഞ്ഞ ദുർവാക്കുകൾ എന്റെ മനസ്സിനെ ഇപ്പോഴും വേദനിപ്പിക്കുകയാണ്. ബലം സങ്കർഷണനിൽ (ബലഭദ്രനിൽ), സൗകുമാര്യം ഗദനിൽ; പ്രദ്യുമ്നനാണെങ്കിൽ സൗന്ദര്യമദമുള്ളവൻ. ഇങ്ങനെയാണ് എന്റെ കുടുംബത്തിലെ കഥ. എന്നിട്ടും ഞാൻ നിസ്സഹായിയായി. മറ്റുള്ള യാദവന്മാരൊക്കെ ബലവാന്മാരും, ദുരാസദന്മാരുമാണ്. പരിശ്രമശീലന്മാരാണ്. നാരദാ, അന്ധകന്മാരും വൃഷ്ണികളും അങ്ങനെയാണ്. ഒരു മേന്മയുമില്ലാത്ത ഒരുത്തനും ഇല്ല. എന്നാൽ എല്ലാ മേന്മയും തികഞ്ഞവനുമില്ല. രണ്ടുപേരും എന്നെ നിത്യവും അലട്ടുന്നുണ്ട്. എന്നാൽ ഒരാൾ പറയുന്നതും ഞാൻ കേൾക്കുന്നില്ല. ഏതെങ്കിലും ഒരാളെ അനുകൂലിച്ചാൽ കുഴപ്പത്തിലാകും. അവരാരാണെന്നോ? ഒരാൾ ആഹുകനാണ്. മറ്റേയാൾ അക്രൂരനാണ്. ഇതിലും കഷ്ടമായിട്ടെന്തുണ്ട്? ഇതിലേറെ ദുഃഖമെന്തുണ്ട്? അവരില്ലാഞ്ഞാലോ? അതിലും വലിയ ദുഃഖം പറയാനുമില്ല! കിതവന്മാരുടെ, ചൂതുകളിക്കാരുടെ, അമ്മയെപ്പോലെയാണ് എന്റെ കഥ. 'അമ്മേ, ഞാൻ ഈ ചൂതിൽ ജയിക്കണം! അമ്മ അനുഗ്രഹിക്കണം' എന്നു പറഞ്ഞാൽ, 'മകനെ, നീ ജയിക്കട്ടെ!' എന്നനുഗ്രഹിക്കണം. പിന്നെ അനുജൻ വന്ന് 'അമ്മേ ഞാൻ ചേട്ടനോടു കളിച്ചു ജയിക്കാൻ എന്നെ അനുഗ്രഹിക്കണം' എന്നു പറഞ്ഞാൽ 'മകനെ, നീ തോല്ക്കാതിരിക്കട്ടെ!' എന്നു പറയണം. അതുപോലെയാണ് എന്റെ കഥ. എനിക്കു രണ്ടുപേരും ഉപേക്ഷിക്കവയ്യാത്തവരാണ്. ഒരാൾക്ക് ജയം ആശംസിക്കും, മറ്റേയാൾക്കു തോൽവിപറ്റായ്കയും ആശംസിക്കും. ഇപ്രകാരം ക്ലേശിക്കയാണ് ഞാൻ. നാരദാ, ഞാനെന്തുവേണം? ഭവാൻ വേണ്ടതു പറഞ്ഞുതരണേ!"

നാരദൻ പറഞ്ഞു: "കൃഷ്ണാ, ആപത്തു രണ്ടുവിധത്തിലുണ്ട്. ബാഹ്യം എന്നും ആഭ്യന്തരമെന്നും. നിങ്ങൾക്കുള്ള ആപത്തിനെ ആഭ്യന്തരം എന്നു പറയാം. അതു വളരെ കഷ്ടമാണ്, സ്വന്തകർമ്മജമായി വന്നുകൂടിയതാണ്. യോഗമാണത്. അക്രൂരഭോജോത്ഭവന്മാരെല്ലാം ഭവാന്റെ കുലത്തിൽ പിറന്ന

വരാണ്. അർത്ഥം കാരണമായും, ആഗ്രഹങ്ങൾമൂലമായും, ബീഭത്സമായ വാക്കുകൾമൂലമായും അങ്ങു നേടിയ ഐശ്വര്യം അവർക്കു കൊടുത്തു. അങ്ങനെ ജ്ഞാതിപദം ഇപ്പോൾ വേരുറച്ച് സഹായം ചേർന്നവിധം വളരുകയുംചെയ്തു. ഇനി ആ കൊടുത്ത ഐശ്വര്യം വീണ്ടെടുക്കുവാൻ പറ്റുകയില്ല. ഛർദ്ദിച്ച അന്നം ഭക്ഷിക്കുവാൻപറ്റാത്ത മട്ടിലായി കാര്യം. രാജ്യം ഒരിക്കലും ബഭ്രു, ഉഗ്രസേനൻ എന്നിവർക്കു യോജിച്ചതല്ല. കൊടുക്കരുതാത്തതായിരുന്നു. ഇനി ജ്ഞാതികളെ ഭേദിപ്പിച്ച് വിശേഷിച്ചും ഭവാൻ ദുഷ്കരമായ ക്രിയചെയ്ത് പ്രയത്നപ്പെട്ട് അത് കൈയിലാക്കേണ്ടിവരും. ഇരുമ്പില്ലാതെതന്നെ ഉള്ളറുക്കുന്ന ശസ്ത്രംകൊണ്ടും, നാവെടുക്കേണ്ടവരുടെ നാവെടുത്തും, വെടിപ്പാക്കിത്തുടച്ച് രാജ്യം കൈയിലാക്കേണ്ടിവരും."

വാസുദേവൻ പറഞ്ഞു: "ഇരുമ്പല്ലാതെ മൃദുവായ ആ ശസ്ത്രപ്രയോഗം എങ്ങനെയാണ്.? അവരുടെ നാവെടുക്കുവാൻ, വെടിപ്പാക്കിത്തുടയ്ക്കുവാൻ, എന്തുചെയ്യണം."

നാരദൻ പറഞ്ഞു: "ശക്തിക്കൊത്ത് അന്നദാനം, എപ്പോഴും ക്ഷമ, ആർജ്ജവം, മാർദ്ദവം, യഥാർഹമായ പൂജ ഇവയാണ് ഇരുമ്പില്ലാതുള്ള ശസ്ത്രം പെട്ടെന്ന് കടുത്ത വാക്കു പറയുവാൻ മുതിരുന്ന ജ്ഞാതികളെ വാക്കുകൊണ്ട് അവരുടെ കരളും, അവരുടെ വാക്കും, മനസ്സും ശമിപ്പിക്കണം. മഹാപുരുഷനല്ലാത്തവൻ, അധീരൻ, സഹായമില്ലാത്തവൻ ഇവരൊന്നും മഹാഭാരം വഹിക്കുവാൻ ശക്തരാകയില്ല. അവ നീ നെഞ്ചുകാട്ടി ഏല്ക്കണം. എത്ര വലിയ ഭാരവും വണ്ടിയിൽ കെട്ടിയ കാള സമഭൂമിയിലാണെങ്കിൽ വഹിക്കും. ദുർഗ്ഗത്തിലാണെങ്കിലോ നല്ല മെയ്യും, കരുത്തുമുള്ള കാളകൾക്കേ മഹാഭാരം താങ്ങാൻ കഴിയൂ. നീ ഭേദിപ്പിക്കുകയാണെങ്കിൽ സംഘത്തിന്റെ കെട്ട് പൊട്ടും. നീ സംഘമുഖ്യനാണല്ലോ. നീ ഏറ്റിരിക്കുന്ന കാലത്ത് സഖ്യം തളരാതെ നിറുത്തേണ്ടതാണ്. ബുദ്ധിക്ഷാന്തികൾ കൂടാതേയും, ഇന്ദ്രിയഗ്രഹം കൂടാതേയും, ദ്രവ്യം വാരിക്കൊടുക്കാതേയും, സംഘം പ്രാജ്ഞനിൽ നില്ക്കുകയില്ല. ധന്യവും, യശസ്യവും, ആയുഷ്യവുമാണ് നിത്യവും സ്വജനങ്ങളെ പോഷിപ്പിക്കുകയെന്നത്. ജ്ഞാതിക്ഷയം പറ്റാതെയുള്ള മട്ടിൽ വേണ്ടത് കൃഷ്ണാ, നീ ചെയ്യുക. പ്രഭോ, ഭവാൻ അറിയാതെ ഭാവിയും വർത്തമാനവും ഒന്നും ഇല്ലല്ലോ. ഷൾഗുണ്യത്തിന്റെ വിധാനംകൊണ്ടും, യാത്രായാനക്രമംകൊണ്ടും യദുക്കളും, ഭോജന്മാരും, കുകുരന്മാരും, വൃഷ്ണികളും, അന്ധകന്മാരും എല്ലാം ഭവാന്റെ കീഴിൽ നില്ക്കുന്നു. മഹാബാഹോ ലോകരും ലോകപാലകന്മാരും ഭവാന്റെ കീഴിൽ നില്ക്കുന്നു! മാധവാ, ഭവാന്റെ ബുദ്ധിയെ താമസന്മാരും ഉപാസിക്കുന്നു. നീ ജീവികൾക്കൊക്കെ ഗുരുവാണെന്നറിയുന്നു. എല്ലാ ഗതാഗതങ്ങളും ഭവാനറിയാം. ഭക്തന്മാർക്ക് ഇഷ്ടംനല്കുന്നവനും, കല്യാണഗുണശീലനും, യദുമുഖ്യനുമായ ഭവാനെ ആശ്രയിച്ച് യദുക്കൾ സുഖം വർദ്ധിച്ചവരായി വസിക്കുന്നു."

**82. കാലകവൃക്ഷീയോപാഖ്യാനം** – ഭീഷ്മൻ പറഞ്ഞു: "ഈ പറഞ്ഞത് ഒന്നാംവൃത്തിയാണ്. രണ്ടാംവൃത്തി ഞാൻ പറയാം. ഹേ, ഭാരതാ! അതും നീ കേൾക്കുക. ധനം ഉണ്ടാക്കുന്നവൻ ആരാണോ, അവനെ രാജാവ് സംരക്ഷിക്കണം. അമാത്യൻ രാജഭണ്ഡാരം അപഹരിച്ചു നശിപ്പിക്കുന്നതായി ഭൃത്യനോ, ഭൃത്യനല്ലാത്തവനോ പറയുന്നതായാൽ ഹേ, യുധിഷ്ഠിരാ! അവന്റെ വർത്തമാനം രഹസ്യമായി കേൾക്കണം. അവനെ അമാത്യനിൽനിന്ന് രക്ഷിക്കുകയും വേണം. അപഹരിക്കുന്ന അമാത്യന്മാരുണ്ടോ എന്ന് ചിന്തിക്കണം. രാജഭണ്ഡാരം പാലിക്കുന്ന അമാത്യന്മാരെ ഭണ്ഡാരനാശകന്മാർ എല്ലാവരും ചേർന്ന് ബാധിക്കും. അതുകൊണ്ട് അവനെ സംരക്ഷിച്ചില്ലെങ്കിൽ അവൻ അപകടത്തിൽപ്പെടും.

ഈ പറഞ്ഞതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. കാലകവൃക്ഷീയൻ എന്ന മുനി കോസലരാജാവിനോടു പറഞ്ഞതാണ് കഥാവിഷയം.

പണ്ട് കോസലരാജ്യം ഭരിച്ചിരുന്ന ക്ഷേമദർശി എന്ന രാജാവിന്റെ അടുത്ത് കാലകവൃക്ഷീയൻ എന്നു പേരായ മഹർഷി ഒരു ദിവസം ചെന്നു. കാക്കയെ കൂട്ടിൽ പിടിച്ചിട്ട് ക്ഷേമദർശിയുടെ രാജ്യത്ത് വൃത്താന്തം കേൾക്കാനായി വീണ്ടും വീണ്ടും സഞ്ചരിച്ചു. 'നിങ്ങൾ കാകവിദ്യ പഠിക്കുവിൻ! എന്നോട് കാക്കകൾ ഭൂതവും, ഭാവിയും, വർത്തമാനവുമൊക്കെപ്പറയുന്നു.' എന്നു പറഞ്ഞ് പലരോടുകൂടി നാട്ടിൽ ചുറ്റുന്ന അവൻ രാജാവിന്റെ കീഴിൽ എല്ലാവർക്കും ദുഷ്ക്കരമായത് കണ്ടറിഞ്ഞു. നാട്ടിലെ ശ്രമങ്ങളൊക്കെ കണ്ടറിഞ്ഞ അവൻ രാജഭൃത്യന്മാരുടെ അപഹരണങ്ങളൊക്കെ മനസ്സിലാക്കി. അവൻ കാക്കയേയുംകൊണ്ട് രാജാവിനെക്കാണുവാൻ രാജധാനിയിലെത്തി. താൻ സർവ്വജ്ഞനാണെന്നുപറഞ്ഞ് ആ സംശിതവ്രതനായ മുനി രാജാവിന്റെ അടുത്തു ചെന്നു. രാജസന്നിധിയിൽവെച്ച് മന്ത്രിവേഷത്തിൽ നില്ക്കുന്ന മന്ത്രിയെനോക്കി കാക്ക പറയുന്നതായി ഇപ്രകാരം പറഞ്ഞു:'നീ രാജഭണ്ഡാരം അപഹരിച്ചു. ഈയാളും ഈയാളും അത് അറിയുന്നുണ്ട്. ഇപ്രകാരം കാക്ക പറയുന്നു.'അതുകൊണ്ട് വേഗം ചിന്തിക്കേണ്ടിയിരിക്കുന്നു. ഇപ്രകാരം രാജകോശം അപഹരിച്ചവരോടെല്ലാം അദ്ദേഹം പറഞ്ഞു.'ഈ കാക്ക പറഞ്ഞതൊന്നും ഇന്നേവരെ നുണയായിപ്പോയിട്ടില്ല. അവൻ സത്യമേ പറയൂ. എനിക്ക് അത് അനുഭവമാണ്.'

അങ്ങനെ കാക്ക നിരസിച്ചവനായ ഒരു രാജഭൃത്യൻ സൂത്രത്തിൽ കാക്ക ഉറങ്ങുന്ന സമയംനോക്കി ഇരുട്ടിൽ ചെന്ന് അതിനെ അമ്പെയ്തു കൊന്നു. കൂട്ടിൽ അമ്പേറ്റ് ചത്തുകിടക്കുന്ന കാക്കയെ കണ്ട് ആ വിപ്രൻ പൂർവ്വാഹ്നത്തിൽ ക്ഷേമദർശി രാജാവിനെക്കണ്ട് പറഞ്ഞു:'പ്രാണന്നും, ധനത്തിന്നും, അധിപനായ ഭവാനോട് ഞാൻ അഭയം അഭ്യർത്ഥിക്കുന്നു. ഭവാന്റെ സമ്മതമുണ്ടെങ്കിൽ അങ്ങയ്ക്കു ഹിതം ഞാൻ പറയാം. എല്ലാവിധത്തിലും കൂറോടുകൂടി മിത്രത്തെ രക്ഷിക്കാൻ വന്നതാണ് ഞാൻ. ഭവാന്റെ മുതൽ ഇവിടെ ചിലർ കട്ടുമുടിക്കുകയാണ്. അതു സഹിക്കുവാൻ കഴിയാതെ അറിയിക്കുവാൻവേണ്ടിയാണ് ഞാൻ വന്നത്. നല്ല അശ്വത്തെ അറിയിക്കാൻ സൂതൻ എന്ന പോലെ, മിത്രത്തെ അറിയിക്കുവാൻ വന്നതാണ് ഞാൻ. ഹിതം പറയുവാൻ വളരെ ക്ലേശം സഹിച്ചാണ് ഇവിടെ എത്തിയത്. അപ്രകാരം ഉള്ളവനിൽ സ്വജ്ഞനായ സുഹൃത്ത് എല്ലാം പൊറുക്കണം. നിത്യവും ഐശ്വര്യം ഇച്ഛിക്കുന്ന പുരുഷൻ ഭൂതിക്ക് ഇച്ഛിക്കുന്നു.'

അവൻ പറഞ്ഞ വാക്കുകേട്ട് രാജാവ് പറഞ്ഞു:'എന്താണ് ഭവാൻ പറയുന്നത്? ഞാൻ സ്വഹിതം കാത്തുനില്ക്കുമ്പോൾ ഞാൻ എന്താണ് പൊറുക്കാതിരിക്കുവാൻ! ഹേ വിപ്രേന്ദ്രാ! ഞാൻ ഏറ്റു പറയുന്നു. അങ്ങ് എന്താണ് ഇച്ഛിക്കുന്നതെങ്കിൽ പറയൂ. പറഞ്ഞവിധംതന്നെ ഞാൻ ചെയ്യാം. ഹേ വിപ്രാ! എന്താണ് പറയുവാൻ വിചാരിക്കുന്നത്? പറയൂ.'

മുനി പറഞ്ഞു: "ദുഷ്ടന്മാരേയും, അദുഷ്ടന്മാരേയും പറ്റി ഞാൻ അന്വേഷണം നടത്തി മനസ്സിലാക്കി. ഭൃത്യന്മാരിൽനിന്നു ഭവാന് ആപത്തു പറ്റുന്നു. ഭയജനകമായ വൃത്താന്തം അങ്ങയെ ഗ്രഹിപ്പിക്കുവാനാണ് ഞാൻ ഇവിടെ വന്നത്. രാജസേവകന്മാർക്കുള്ള ദോഷം പണ്ട് ആചാര്യന്മാർ വിധിച്ചിട്ടുള്ളതാണ്. രാജസേവകർക്കുള്ള വൃത്തി പാപവൃത്തിയാണ്. നായയുടെ വൃത്തിക്കു തുല്യമാണ്. രാജസംഗമമുള്ളവന്ന് സർപ്പസംഗമതുല്യംതന്നെ! രാജാക്കൾക്കു വളരെ മിത്രങ്ങളുണ്ടാകും. വളരെ ശത്രുക്കളും അക്കൂട്ടത്തിൽത്തന്നെയുണ്ടാകും. രാജസേവകർക്ക് അവരിൽനിന്ന് ഭയവുമുണ്ടാകും. അപ്രകാരം തന്നെ അവർക്കു ക്ഷണത്തിൽ രാജഭയവും വന്നുകൂടും. രാജാവിൽ എപ്പോഴും തെറ്റുപറ്റാതിരിക്കുക എന്നുള്ളതുണ്ടാവുകയില്ല. ഐശ്വര്യം കാംക്ഷിക്കുന്നവൻ തെറ്റുപറ്റാതെ നോക്കണം. തെറ്റുവന്നാൽ രാജാവ് തെറ്റും. തെറ്റിയാൽ പിന്നെ തെറ്റിച്ചവന്ന് ജീവൻ ഇല്ല തന്നെ! രാജാവിൽ പരിശീലിച്ചവൻ എപ്പോഴും കത്തുന്ന തീയുടെ അടുത്തു ചെല്ലുന്നപോലെ വേണം ചെല്ലുവാൻ. വളരെ സൂക്ഷിച്ചുവേണം രാജാവിനോടടുക്കുവാൻ. ക്രോധിച്ച സർപ്പത്തിനോ

ടെന്നപോലെ സൂക്ഷിച്ചുവേണം രാജാവിനെ ഉപചരിക്കുവാൻ. രാജാവു പ്രാണന്നും വിത്തത്തിന്നും അധിപനാണ്. വളരെ യത്നിച്ചുവേണം ഉപചരിക്കുവാൻ. തെറ്റിയാൽ ഞാനില്ല എന്നു തന്നെ അവൻ കരുതിനില്ക്കണം. ദുർവ്വാക്ക്, ദുഃസ്ഥിതി, ദുരധിഷ്ഠിതം, ദുരാഹിതം, ദുർന്നടപ്പ്, ഇംഗിതം, ചേഷ്ട ഇവയിലൊക്കെ ശങ്കിക്കണം. ദേവനെപ്പോലെ കാര്യമൊക്കെത്തെളിഞ്ഞാൽ രാജാവു വേണ്ടതൊക്കെ ചെയ്യും. എന്നാൽ രാജാവ് ക്രോധിച്ചാൽ അഗ്നിപോലെ മൂലവുംകൂടി ചുട്ട് വെണ്ണീറാക്കിക്കളയും എന്ന് രാജാവേ, മയൻ പറഞ്ഞിട്ടുണ്ട്. അതുപോലെയാണ് സ്ഥിതിയും. അങ്ങയ്ക്കു വേണ്ടുവോളം ധനം വീണ്ടും ഉണ്ടാകുന്നുണ്ട്.

എപ്രകാരമാണോ രാജാവിന്ന് ആപത്തു പറ്റുമ്പോൾ മന്ത്രി സഹായിക്കുന്നത് അപ്രകാരം എനിക്ക് ഈ കാക്ക കാര്യത്തിൽ തുണയ്ക്കുന്നവനാണ്. ഇക്കാര്യത്തിൽ ഭവാൻ ഒരിക്കലും ഗർഹ്യനല്ല.

അവർക്ക് ഭവാൻ ഇഷ്ടനല്ലെന്ന് ധരിക്കണം. ഹിതാഹിതങ്ങളെ അങ്ങ് അറിയണം. ഒന്നും മൂടിവെക്കാതെ ഒരു പരിശോധന നടത്തുക.

നേട്ടങ്ങൾക്കുവേണ്ടി ഭവാന്റെ ഗൃഹത്തിൽ പാർക്കുന്നവർ പ്രജകളുടെ ഐശ്വര്യം ചിന്തിക്കാത്തവരാണ്. അവർക്ക് എന്റെ നേരെ പകയുണ്ട്. അങ്ങ് നശിച്ചാൽ രാജ്യം നേടാമെന്ന് ഇച്ഛിക്കുന്നവർ ഭവാന്റെ അടുത്തു പെരുമാറുന്നവരുമായി ചേർന്നു കാര്യം നേടുവാൻ നോക്കുന്നുണ്ട്. അവർ കാര്യം നേടിയെന്നും നേടിയില്ലെന്നും വരാം. അവരെ ഭയപ്പെട്ട് ഞാൻ മറ്റൊരിടത്തേക്കു പോവുകയാണ്. അവർ തൊടുത്ത അമ്പു വന്നുവീണത് എന്റെ കാക്കയിലാണ്. വ്യാജമായി പ്രിയം നടിച്ച് അങ്ങയുടെ കൂടെ നില്ക്കുന്നവർ യാതൊരു കാമവും നേടുവാനാഗ്രഹിക്കാത്ത എന്റെ ഈ കാക്കയെ കൊന്നുകളഞ്ഞു. ഇക്കാര്യം ഞാൻ എന്റെ തപശ്ശക്തികൊണ്ട് ലഭിച്ച ദീർഘദൃഷ്ടികൊണ്ട് കണ്ടു രാജാവേ! വളരെ മുതലകളും സ്രാവുകളും തിമിംഗലങ്ങളും മകരമത്സ്യങ്ങളും ചേർന്ന ഈ വലിയ പുഴ, നിന്റെ രാജ്യം, ഈ കാക്കയാകുന്ന ചൂണ്ടൽകൊണ്ടു ഞാൻ കടന്നിരിക്കുന്നു. മുള്ളും കല്ലും മുട്ടിയും നിറഞ്ഞതും സിംഹവ്യാഘ്രങ്ങൾ നിർമ്മിക്കുന്ന ദുരാസദവും ദുഷ്പ്രസഹവുമായ ഹിമാദ്രിഗുഹപോലുള്ള മാർഗ്ഗം ഞാൻ കടന്നിരിക്കുന്നു. ഇരുളടഞ്ഞ ദുർഗ്ഗം അഗ്നിയുടെ സഹായത്തോടെ കയറിക്കടക്കാം. തോണിയുടെ സഹായത്താൽ ജലദുർഗ്ഗവും കടക്കാം. രാജാവാകുന്ന ദുർഗ്ഗം കയറിക്കടക്കുവാൻ പണ്ഡിതന്മാർപോലും വഴികാണുന്നില്ല. ഭവാന്റെ രാജ്യം കൂരിരുട്ടു നിറഞ്ഞു ഗഹനമായിക്കാണുന്നു. വിശ്വസിക്കാൻ വയ്യാതായിരിക്കുന്നു. അങ്ങയ്ക്ക് എന്തോ പറ്റുവാൻ പോകുന്നതെന്നറികയില്ല. എനിക്ക് എന്തും പറ്റാം. അതുകൊണ്ട് ഇവിടെ പാർക്കുന്നത് ഒരിക്കലും ശുഭമായി എനിക്കു തോന്നുന്നില്ല. ഇവിടെ നന്മചെയ്താൽ ഇവിടെ വധമാണു ഫലം. തിന്മചെയ്താൽ ശിക്ഷയുമില്ല. തിന്മയിലുള്ള വധം ന്യായപ്രകാരമാണ്. നന്മ ചെയ്തവരെ ശിക്ഷിക്കുന്നത് അന്യായമാണ്. സ്ഥിരമായി ഇവിടെ പാർക്കാൻ കൊള്ളുകയില്ല. ബുദ്ധിയുള്ളവൻ ക്ഷണത്തിൽ തടിതപ്പുകയാണ് നല്ലത്.

ഹേ രാജാവേ, സീത എന്നു പേരായ നദിയിൽ തോണി മുങ്ങിപ്പോകുന്നതായി ഞാൻ കണ്ടിട്ടുണ്ട്. നിന്റെ നാട് അതുപോലെയാണ്. സർവ്വത്തേയും നശിപ്പിക്കുന്ന വല ഇവിടെ വീശിയ പോലെ കാണുന്നു. മധു വർഷിക്കുന്നവനായ ഭവാന്റെ ഭോജനമോ വിഷമിശ്രിതമായും കാണുന്നു. സജ്ജനവേഷത്തിലുള്ള അങ്ങയുടെ ഭാവം ദുർജ്ജനത്തിന്റെ മട്ടിലാണ് കാണുന്നത്. ചുറ്റും സർപ്പങ്ങൾ വാഴുന്ന കിണറാണ്. അങ്ങ് ദുർഗ്ഗത്തിലുള്ള തീർത്ഥത്തിൽ കടക്കാൻ പണിയായിരിക്കുന്നു. അതിന്റെ തീരം ഭയങ്കരമാണ്. ചൂരൽചെടികളും മുളംകൂടുകളും വളർന്നു ദുർഗ്ഗമമായിരിക്കുന്നു. രാജാവേ, തേനൊഴുകുന്ന പുഴപോലെയാണല്ലോ ഭവാൻ. ചെന്നായും കുറുക്കനും കഴുകനും ചുറ്റുമുള്ള അവയുടെ നടുവിൽ ഇരിക്കുന്ന ഹംസത്തെപ്പോലെയാണ് ഭവാന്റെ നില.

വലിയ മരത്തെ ചേർന്ന് ആശ്രയിച്ച് മുൾച്ചെടിക്കാടു പടരുന്നു. പിന്നെ അവ വളർന്ന് മരത്തെ മറയ്ക്കുന്നു. പിന്നെ മരത്തെ പൊതിഞ്ഞ് അതിന്നുമുപരിയായി വളരുന്നു. കാട്ടുതീ പിടിപെടുമ്പോൾ ആ വളർന്ന കാട് മരത്തേയും ചുട്ടുകളയുന്നു. അങ്ങനെയുള്ളവരാണ് ഭവാന്റെ അമാത്യന്മാർ. ഭവാൻ അവരെ ഒന്നു പരിശോധിച്ചറിയുക.

രാജാവേ, അങ്ങ് നിയമിച്ചവർ, അങ്ങ് രക്ഷിക്കുന്നവർ, അങ്ങയെ വഞ്ചിച്ച് അങ്ങയുടെ ഇഷ്ടത്തെയെല്ലാം മുടിക്കുവാൻ ശ്രമിക്കുന്നു. ഞാൻ ശങ്കിച്ചാണ് ഇവിടെ പാർത്തത്. തെറ്റ് പറ്റാതിരിക്കുവാൻ ഞാൻ ശ്രദ്ധിച്ചു. ക്രൂരവിഷമുള്ള സർപ്പം വസിക്കുന്ന വീട്ടിൽ വസിക്കുന്നവനെപ്പോലെ ഞാൻ വസിച്ചു. വീരയോദ്ധാവിന്റെ ഭാര്യയുടെ വീട്ടിൽ വസിക്കുന്നവനെപ്പോലെ ഞാൻ വളരെ ശങ്കയോടെ വസിച്ചു. എന്തിനാണ് വസിച്ചതെന്നോ? രാജാവിന്റെയും രാജാവിന്റെ സഹായികളുടേയും ശീലവും മാതിരിയുമൊക്കെ ധരിക്കുവാനാണ്. രാജാവു ജിതേന്ദ്രിയനാണോ? മനസ്സിനെ അടക്കുവാൻ രാജാവിന്നു കഴിയുമോ! ഈ സഹായികൾ രാജാവിനോടു കൂറുള്ളവരാണോ? നാട്ടുകാർക്കു രാജാവിൽ ഇഷ്ടമുണ്ടോ? ഇതൊക്കെ അറിയുവാനാണ് ഞാൻ ഇവിടെ വന്നത്. വിശക്കുന്നവന്ന് അന്നം എന്നപോലെ രാജാവേ, ഭവാനെ എനിക്ക് ഇഷ്ടപ്പെട്ടു. എന്നാൽ ദാഹിക്കാത്തവന്ന് വെള്ളം എന്നപോലെ അതു മന്ത്രിമാർക്ക് രസിച്ചില്ല 'രാജാവിന്ന് അർത്ഥം ഉണ്ടാക്കിക്കൊടുക്കുവാൻ ഒരാൾ വന്നിരിക്കുന്നു' എന്നുള്ള ഭാവത്തിൽ അവർ എന്നെ ദ്രോഹിച്ചു. വേറെ ഒരു കാരണവുമില്ല. ഞാൻ അവർക്കു ദ്രോഹമൊന്നും ചെയ്തിട്ടില്ല. അതിൽ യാതൊരു സംശയവുമില്ല. ഞാൻ അവരെ ദ്രോഹിക്കുന്നില്ലെങ്കിലും അവർ എന്നിൽ കുറ്റം കാണുന്നു. വാലുമുറിഞ്ഞ ദുഷ്ടസർപ്പത്തെപ്പോലെ ദുഷ്ടവൈരിയെ ഭയപ്പെടണം."

രാജാവ് പറഞ്ഞു: "വലുതായ പരിഹാരത്താലും വലിയ സൽക്രിയയാലും പൂജിതനാണു ഭവാൻ. അങ്ങ് എന്റെ ഗൃഹത്തിൽ ഇനിയും താമസിച്ചുകൊള്ളുക. ഹേ വിപ്രാ, നിന്നെ ഗണിക്കാത്തവരാരും എന്റെ ഗൃഹത്തിൽ വസിക്കയില്ല. എല്ലാവരും അങ്ങയെ പൂജിക്കും അവർ കണ്ടറിയുന്നതിന്നപ്പുറമുള്ളതും ഭവാൻ കണ്ടറിയണം. ഞാൻ ദണ്ഡധാരനായി നില്ക്കാം. ഞാൻ എങ്ങനെ നന്മചെയ്യണം? എങ്ങനെ ശിക്ഷിക്കണം? അതു നോക്കി എന്നെ നല്ല വഴിക്ക് ഭവാൻ തിരിച്ചാലും!

മുനി പറഞ്ഞു: "ഈ തെറ്റ് പുറത്തുകാണിക്കാതെ ഒന്നും അറിയാത്തമട്ടിൽ അവരുടെ ഓരോരുത്തരുടേയും ശക്തി നീ പതുക്കെ കുറയ്ക്കണം. പിന്നെ കാരണം കണ്ടുപിടിച്ച് ഓരോരുത്തനെ പിടിച്ച് വധിക്കുക. കുറ്റംചെയ്യുന്നവർ അധികമായാൽ അടക്കാൻ വിഷമമാണ്. മുള്ളുള്ള ചെടി ഒന്നിച്ചുനിന്നാൽ അവയ്ക്ക് ഊക്കു കൂടും. അവരെ അടക്കാൻ വിഷമമാണ്. അവർ ഉപദ്രവിക്കും. മന്ത്രഭേദഭയത്താൽ ഞാൻ ഇത് ഉപദേശിക്കുകയാണ്. ദയാലുക്കളെ മൃദുവായേ ശിക്ഷിക്കാവൂ. ഞാനാണെങ്കിൽ ഒരു ബ്രാഹ്മണനല്ലേ? ക്രൂരമായി ശാസിക്കുവാൻ ഉപദേശിക്കുകയില്ല. ഭവാനും നന്മ ഇച്ഛിക്കുന്നു. മറ്റുള്ളവർക്കും എനിക്കും ഞാൻ നന്മ ഇച്ഛിക്കുന്നു.

രാജാവേ, ഞാനാരാണെന്നു ഭവാനോടു പറയാം. ഞാൻ നിന്റെ ഒരു അടുത്ത സംബന്ധിയാണ്. കാലവൃക്ഷീയൻ എന്നു പേരായ മുനിയാണ് ഞാൻ. ഭവാന്റെ അച്ഛന്റെ സഖിയാണ്. അച്ഛന്നു സമ്മതനും സത്യസംഗരനുമായിരുന്നു ഞാൻ. നിന്റെ രാജ്യം ക്ഷയിച്ച കാലത്ത്, നിന്റെ അച്ഛൻ മരിച്ച കാലത്ത്, എല്ലാ കാമങ്ങളേയും വിട്ട് ഞാൻ തപോവൃത്തിയിൽ പ്രവേശിച്ചു. ഞാൻ സ്നേഹത്താൽ പറയുകയാണ്. നീ ഒരിക്കലും സംഭ്രമിക്കേണ്ടതില്ല, സുഖവും ദുഃഖവും കണ്ട് രാജ്യം നീ വീണ്ടും നേടി. നിനക്കു മന്ത്രിമാരുണ്ട്. പക്ഷേ, അശ്രദ്ധ ഒരിക്കലും പാടില്ല."

ഭീഷ്മൻ പറഞ്ഞു: "പിന്നെ രാജകുലത്തിൽപ്പെട്ട ഒരാളെ രാജാവ് മന്ത്രിയാക്കി. ആ ബ്രാഹ്മണർഷഭനെ പുരോഹിതനുമാക്കി. കോസലേശ്വരനായ ആ രാജാവ് ഭൂമി കീഴടക്കി പ്രസിദ്ധനായി. കാലകവൃക്ഷീയമഹർഷി മുഖ്യമായ യജ്ഞങ്ങൾ പലതും ചെയ്തു. അവൻ പറയുന്ന ഹിതമായ ഉപദേശം കേട്ട് കൗസല്യൻ ഭൂമിയെ ജയിച്ച് അടക്കി. അല്ലയോ പാണ്ഡവാ, രാജാവ് ആ മുനി പറഞ്ഞതനുസരിച്ച് പ്രവർത്തിച്ചു രാജ്യം ഭരിച്ചു സുഖമായി വസിച്ചു."

**83. സഭ്യാദിലക്ഷണകഥനം** - യുധിഷ്ഠിരൻ പറഞ്ഞു: "സഭ്യന്മാർ, സഹായികൾ, സുഹൃത്തുക്കൾ, പരിച്ഛദന്മാർ, അമാത്യന്മാർ എന്നിവർ ഏതുതരക്കാരാകണം പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "ഹ്രീമാന്മാരും (ലജ്ജയുളളവർ), അടക്കമുള്ളവരും, സത്യമുള്ളവരും, ആർജ്ജവം (കുടിലതയില്ലാത്ത) ഉള്ളവരും, നല്ല വാചാലന്മാരും ആകണം നിന്റെ സദസ്യർ.

അമാത്യന്മാർ അതിശൂരന്മാരാകണം, അറിവുള്ള വിപ്രന്മാരാകണം, സന്തുഷ്ടരാകണം. കർമ്മങ്ങളിൽ ഉത്സാഹമുള്ളവരാകണം. ആപല്ക്കാലങ്ങളിൽ അവരെ സഹായികളാക്കണം. കുലീനനും, പൂജിതനും ആയവൻ ഒരിക്കലും ശക്തി മൂടിവെക്കുകയില്ല. പ്രസാദിച്ചാലും, പ്രസാദിച്ചില്ലെങ്കിലും, പീഡിപ്പിച്ചാലും, ദാനംനല്കിയാലും അത്തരക്കാർ പതറുകയില്ല. അവർ തുടങ്ങിവെച്ച കാര്യം നിർവ്വഹിക്കുകതന്നെ ചെയ്യും.

കുലീനന്മാർ, ദേശക്കാർ, നല്ല ബോധമുള്ളവർ, അഴകുള്ളവർ, സാമർത്ഥ്യമുള്ളവർ, കൂറുള്ളവർ, ഇങ്ങനെയുള്ളവരാകണം നീ കൊണ്ടുനടക്കുന്ന ആൾക്കാർ.

ദുഷ്ക്കുലത്തിൽ പിറന്നവർ, പിശുക്കന്മാർ, ക്രൂരന്മാർ, നാണം കെട്ടവർ, ഇവരൊക്കെ കൈനനയ്ക്കു വരെ (അന്നം കിട്ടുന്നതുവരെ) നിന്നെ സേവിക്കും. കാര്യം കഴിഞ്ഞാൽ ഉപദ്രവിക്കും.

കുലീനന്മാരേയും, സൗശീല്യമുള്ളവരേയും, ഇംഗിതജ്ഞന്മാരേയും, ദേശകാലവിധാനജ്ഞന്മാരേയും, സ്വാമിയുടെ ഹിതം അറിയുന്നവരേയും മനസ്സിലാക്കി ഓരോ കാര്യത്തിന്നും രാജാവ് മന്ത്രിമാരാക്കി വെക്കണം.

ദ്രവ്യം, മാനം, മറ്റു സൽക്കാരങ്ങൾ, നാനാഭോഗങ്ങൾ ഇവനിൽ പ്രിയമുള്ളവരും, കാര്യമേല്ക്കുവാൻ കൊള്ളാമെന്നു നീ നിനയ്ക്കുന്നവരും സഖികളാകണം.

കാര്യത്തിൽ കണിശമായി ചെയ്യുന്ന വിദ്വാന്മാരും, സദ്വൃത്തന്മാരും, ചരിതവ്രതന്മാരുമായ നിസ്വാർത്ഥർ നിന്നെ ഒരിക്കലും ദ്രോഹിക്കയില്ല. അവർ അക്ഷുദ്രരും, സത്യവാദികളും ആയിരിക്കും.

അനാര്യന്മാരിലും, സമയത്തെപ്പറ്റി കണിശമായി ചിന്തിക്കാത്തവരിലും, മന്ദബുദ്ധികളിലും, കരാർ തെറ്റിക്കുന്നവരിലും നീ ഒരിക്കലും സ്നേഹം കാണിക്കരുത്. ഇത്തരക്കാരെ അടുപ്പിക്കരുത്. വെറുക്കേണ്ട കൂട്ടരാണ് അവർ.

കൂട്ടത്തെ തെറ്റിനില്ക്കുന്ന ഒരുത്തനെ, മറ്റുളളവരെയൊക്കെ വിട്ട്, എടുക്കരുത്. എന്നാൽ അത്രവളരെ മെച്ചപ്പെട്ടവനാണെന്നു കണ്ടാൽ മറ്റുള്ളവരെ ഉപേക്ഷിച്ചും ആ ഒരുത്തനെ സ്വീകരിക്കാം.

ഏതൊരുത്തനിലാണ് വിക്രമം കാണുന്നത്, ആരാണ് കീർത്തിപ്രധാനൻ, പറഞ്ഞപോലെ കാര്യം നടത്തുന്നവൻ ആരാണ്, സമർത്ഥന്മാർ പൂജിക്കുന്നത് ഏവനെയാണ്, സ്പർദ്ധ വിട്ടവനാരാണ്, കാമം, ഭയം, ക്രോധം, ലോഭം ഇവയാൽ ധർമ്മം വിടാതിരിക്കുന്നവൻ ആരാണ്, ദുരഭിമാനമില്ലാത്തവൻ, സത്യവാൻ, ക്ഷമാവാൻ, ജിതാത്മാവ്, അഭിമാനി എന്നീ ഗുണങ്ങൾ ചേർന്നവനാരാണ് ഇതൊക്കെ പരീക്ഷിച്ചറിഞ്ഞുവേണം ഒരുത്തനെ രാജാവ് സഹായിയായി സ്വീകരിക്കുവാൻ. ഈ ലക്ഷണമൊത്തവനെയെടുക്കാം.

കുലീനൻ, കുലസമ്പന്നൻ, ക്ഷമാവാൻ, സമർത്ഥൻ, ആത്മവാൻ, ശൂരൻ, കൃതജ്ഞൻ, നേരുള്ളവൻ ഇവയൊക്കെയാണ് ശ്രേയസ്സുള്ളവന്റെ ലക്ഷണം. ഇങ്ങനെ നില്ക്കുന്ന ജ്ഞാനിയായ പുരുഷൻ പ്രസന്നനായിരിക്കും. അവനിൽ ശത്രുക്കൾപോലും പ്രസാദിക്കും. ശത്രുക്കൾ മിത്രങ്ങളായിത്തീരുകയും ചെയ്യും.

ഇനി അമാത്യന്മാർക്കു വേണ്ടുന്ന ഗുണങ്ങളെ പരീക്ഷിച്ചറിയണം.

സംയതാത്മാവ്, ഹൃദയസ്ഥൈര്യമുള്ളവൻ, ഇങ്ങനെയുള്ളവരെ ഭൂതി ഇച്ഛിക്കുന്ന രാജാവ് അമാത്യരായി വെക്കണം. രാജാവ് നല്ലപോലെ പരിശോധിച്ചറിയണം. അതിൽ ഒട്ടും തെറ്റുപറ്റരുത്. തന്റെ നാട്ടുകാരായ അഭിജാതരോട് ബന്ധുത്വമുള്ളവനാകണം. യൗനന്മാർ, ശ്രൗതന്മാർ, മൗലന്മാർ, ദംഭമില്ലാത്തവർ' ഇങ്ങനെയുള്ളവരെ വേണം ഭൂതി കാമിക്കുന്ന രാജാവ് വെക്കേണ്ടത്.

വിനീതമായ ബുദ്ധിയും, ശുഭമായ പ്രകൃതിയും, നല്ല തേജസ്സും, ക്ഷമയും, ശൗചവും, കൂറും, ധൃതിയും, സ്ഥിതിയും ഉള്ളവരും ഗുണങ്ങളെ പരീക്ഷിച്ചറിഞ്ഞ് ഭാരംവഹിക്കുവാൻ തയ്യാറുള്ളവരുമായ മഹാമതികളെ, അഞ്ചുതരം വഞ്ചനയും അറ്റവരായ പുരുഷന്മാരെ, രാജാവ് കാര്യങ്ങളിൽ ഏർപ്പെടുത്തണം.

ഉള്ള കാര്യം വ്യക്തമായി തീർത്തും പറയുന്ന വീരന്മാരെ, ഏതു കാര്യത്തിലും പ്രതിപത്തിയും വൈദഗ്ദ്ധ്യവുമുള്ളവരും, കുലീനരും, സാത്വികന്മാരും, ശാന്തരും, ഇംഗിതം അറിയുന്നവരും, ദേശവും കാലവും മനസ്സിലാക്കി നില്ക്കുവാൻ വശമുള്ളവരും, സ്വാമിയുടെ ഹിതത്തിന്ന് നില്ക്കുന്നവരുമായ പുരുഷന്മാരെ, കാര്യത്തിൽ മന്ത്രിമാരാക്കിവെക്കണം.

തേജസ്സു നശിച്ചവൻ ഒരു കാര്യത്തിലും തീർപ്പു ചെയ്യുകയില്ല. തീർച്ചയായും ചെയ്യുന്ന കാര്യത്തിലൊക്കെ സംശയങ്ങൾ ഉന്നയിക്കും. ഇങ്ങനെ അല്പജ്ഞനായ മന്ത്രി നല്ല കുലത്തിൽ പിറന്നവനായാലും, ധർമ്മാർത്ഥകാമങ്ങൾ ഒത്തവനായാലും മന്ത്രരക്ഷയ്ക്കു പറ്റിയവനല്ല.

അപ്രകാരംതന്നെ കുലീനനല്ലാത്തവൻ വലിയ ശ്രുതികൾ പഠിച്ചവനായാലും ആളില്ലാത്ത ദിക്കിൽ കുരുടനെ വെച്ചാലത്തെ മാതിരി ചെറിയ കാര്യത്തിൽപ്പോലും കറങ്ങിപ്പോകും.

സ്ഥിരമായി ഒരു കാര്യത്തിൽ ബുദ്ധിനില്ക്കാത്തവൻ ബുദ്ധിമാനാണെങ്കിലും, ആഗമങ്ങൾ പഠിച്ചവനാണെങ്കിലും, ഉപായം കണ്ടാലും അവൻ ചിരകാലം ധർമ്മം നടത്തുവാൻ മതിയായവനാവുകയില്ല.

വെറും നേട്ടംകൊണ്ടുമാത്രം തൊഴിൽ രക്ഷിക്കപ്പെടുകയില്ല. വിശേഷിച്ചും ദുഷ്കീർത്തിമാനായ ദുർമ്മതിക്ക് മനസ്സിൽ എപ്പോഴും ചിന്തയായിരിക്കും.

കൂറില്ലാത്ത മന്ത്രിയിൽ വിശ്വാസം പാടില്ല. അതുകൊണ്ട് കൂറില്ലാത്തവനെ മനസ്സിലാക്കി രഹസ്യവൃത്താന്തങ്ങൾ അവനെ അറിയിക്കാതിരിക്കണം. വക്രബുദ്ധികളായ മന്ത്രികളുള്ള രാജാവ് വ്യഥയനുഭവിക്കാതിരിക്കയില്ല. കാറ്റിനോടൊപ്പം പഴുതു കിട്ടിയാൽ അതിലെ മരത്തിന്നിടയിൽ അഗ്നിയും പ്രവേശിക്കുന്നതുപോലെ ഒരിക്കൽ രാജാവു കോപിച്ച് അവനെ തരംതാഴ്ത്തിയെന്നുവരാം, ആക്ഷേപിച്ചു എന്നും വരാം; ക്രുദ്ധൻ പ്രസാദിക്കുകയും ചെയ്യും. കൂറുള്ളവനാണെങ്കിൽ സ്വാമി കോപിച്ചാൽ അതൊക്കെ ക്ഷമിക്കും. മന്ത്രികൾക്കു ബാധിക്കുന്ന ക്രോധം ഇടിത്തീവീഴുമ്പോലെയാണ്. സ്വാമിയിൽ പ്രിയംകരുതി അതൊക്കെ ആരു സഹിക്കുന്നുവോ, ആ തുല്യസമദുഃഖിതനോട് രാജാവ് കാര്യവിചാരം ചെയ്യുന്നതിൽ തെറ്റില്ല.

ഒരുത്തന്ന് നേരില്ല; എന്നാൽ കൂറും മറ്റു ഗുണങ്ങളുമെല്ലാമുണ്ട്. പ്രാജ്ഞനുമാണ് അവൻ. എന്നാലും രാജാവിന്റെ മന്ത്രം കേൾക്കുവാൻ അവൻ അർഹനല്ല.

ശത്രുവുമായി ചാർച്ചയുള്ളവൻ പൗരന്മാരെ മാനിക്കുകയില്ല. അവനൊരിക്കലും സുഹൃത്താണെന്നു വിചാരിക്കരുത്. അവൻ രാജമന്ത്രം കേൾക്കുവാൻ ഒരിക്കലും അർഹനല്ല.

അവിദ്വാൻ, അശുചി, സ്തബ്ധൻ, ശത്രുസേവി, വികത്ഥനൻ, അസുഹൃത്ത്, ക്രോധവാൻ, ലുബ്ധൻ - ഇവർ മന്ത്രം കേൾക്കുവാൻ അർഹരാണ്.

കുറുളളവനും, വളരെ ശ്രുതങ്ങൾ പഠിച്ചവനുമാണ്, സൽകൃതനാണ്. പങ്കുകൊളളുവാൻ സന്നദ്ധനാണ്; എങ്കിലും, പുതുതായി വന്നുചേർന്നവനാണെങ്കിൽ അവൻ മന്ത്രം കേൾക്കാൻ പറ്റിയവനല്ല.

അന്യായകർമ്മംചെയ്യുകയാൽ ആരെ തന്റെ അച്ഛൻ തളളിക്കളഞ്ഞുവോ, അവനെ മകൻ മാനിച്ചുവെച്ചാലും, മന്ത്രം കേൾക്കുവാൻ അവൻ അർഹനല്ല. സ്വല്പകാര്യംകൊണ്ട് സുഹൃത്തായവനും, അർത്ഥം നശിപ്പിച്ചവനും, പിന്നീട് ഗുണവാനായിത്തീർന്നവനുമാണെങ്കിലും അവൻ മന്ത്രംകേൾക്കുവാൻ അർഹനല്ല.

മേധാവി, കൃതപ്രജ്ഞൻ, നാട്ടുകാരൻ, വിദ്വാൻ, ശുചി എല്ലാകർമ്മത്തിലും ശുദ്ധൻ, ഇങ്ങനെയുളളവൻ മന്ത്രം കേൾക്കുവാൻ അർഹനാണ്. ജ്ഞാനവിജ്ഞാനങ്ങളുളളവനും, സ്വന്തം പ്രകൃതിയിൽ സമർത്ഥനും, രാജാവിന്ന് ആത്മതുല്യമിത്രവുമായവൻ മന്ത്രം കേൾക്കുന്നതിന്നർഹനാണ്.

സത്യവാക്ക്, ശീലവാൻ, ഗംഭീരൻ, മൃദു, ലജ്ജയുളളവൻ, പിതാവിനെപ്പോലെയും, പ്രപിതാമഹനെപ്പോലെയും ഇരിക്കുന്ന ധീമാൻ, ഇവൻ മന്ത്രം കേൾക്കുവാൻ പറ്റിയവനാണ്.

സന്തുഷ്ടൻ, സമ്മതൻ, സത്യവാൻ, പ്രഗല്ഭൻ, വൈരിപാവകൻ, മന്ത്രകാലം അറിയുന്നവൻ, ശൂരൻ, ഈ ഗുണങ്ങൾ തികഞ്ഞവൻ മന്ത്രം കേൾക്കാൻ അർഹനാണ്.

ശക്തൻ, ലോകമൊക്കെ സാന്ത്വോക്തികൊണ്ട് പാട്ടിലാക്കാൻ വിചാരിക്കുന്നവൻ-ഇങ്ങനെയുളളവനെയാണ് ദണ്ഡധാരിയായ രാജാവ് മന്ത്രത്തിന്നു വെക്കേണ്ടത്.

ധർമ്മംകൊണ്ട് ആരിൽ പൗരന്മാർക്കും നാട്ടുകാർക്കും വിശ്വാസമുണ്ടോ, യോദ്ധാവും നീതിജ്ഞനുമായ അവൻ മന്ത്രം കേൾക്കുന്നതിന്ന് അർഹനാണ്.

അതുകൊണ്ട് ഗുണമെല്ലാം തികഞ്ഞവരും, എന്തിനും തയ്യാറായവരും, പ്രകൃതിജ്ഞരുമായ അമാത്യന്മാർ താഴ്മയുളളവരും മഹാർത്ഥികളുമാണ്. അവർ പ്രകൃതിയിൽ തന്റേയും മറ്റുളളവന്റേയും ഛിദ്രം (വിടവ്) കാണും.

മന്ത്രിയുടെ മന്ത്രംമൂലമാണ് രാജാവിന്റെ രാഷ്ട്രത്തിലെ അഭിവൃദ്ധി. സ്വഛിദ്രം മറ്റവൻ കാണരുത്. ശത്രുവിന്റെ ഛിദ്രമാണ് മന്ത്രിമാർ കാണേണ്ടത്.

ആമ തന്റെ അംഗത്തെ മൂടിവെക്കുന്നതുപോലെ തന്റെ ദോഷം മറച്ചുവെക്കേണ്ടതാണ്. തന്റെ രാജാവിന്റെ ദോഷം അന്യൻ അറിയരുത്. നാടിന്നു മന്ത്രഗൂഢന്മാരാണ് ബുദ്ധിമാന്മാരായ മന്ത്രിമാർ.

മന്ത്രദേവനാണ് രാജാവ്. അദ്ദേഹത്തിന്റെ അംഗങ്ങളാണ് മന്ത്രിമാർ. ചാരന്മാർ അതിന്റെ മൂലവും മന്ത്രം സാരവുമാണ്. അങ്ങനെയുളളതാണ് രാജ്യം എന്നു ധരിക്കണം.

ജീവനത്തിന്നു മന്ത്രിമാർ രാജാവിനെ പിൻതുടരും, മദം, ക്രോധം, മാനം, ഈർഷ്യ ഇവ നിർത്തി നിർവ്രതരും പഞ്ചോപതാധീരന്മാരുമായ മന്ത്രിമാരുമായി രാജാവ് മന്ത്രിക്കേണ്ടതാണ്.

അവരുടെ മൂന്നുതരം വിചാരവും പലേവിധത്തിൽ കണ്ട് അതിൽ മനസ്സുവെച്ചു തന്റെ നിശ്ചയം ഉറപ്പിച്ചതിന്നുശേഷം, നിശ്ചയവേദിയായ ഒരുത്തനോട് ആദ്യം പറയണം. ആദ്യം മന്ത്രിക്കേണ്ടത് അങ്ങനെയാണ്. ധർമ്മാർത്ഥകാമങ്ങളറിഞ്ഞ വിപ്രനായ ആചാര്യനോട് അതിനെപ്പറ്റി ചോദിക്കുക. അദ്ദേഹം പറയുന്ന മാർഗ്ഗം സ്വീകരിച്ച് ആലോചിച്ച കാര്യം നിർവിഘ്നം നിർവ്വഹിക്കുക. ഇപ്രകാരമാണ് രാജാവ് മന്ത്രാലോചന നടത്തേണ്ടത്. മന്ത്രാർത്ഥതത്ത്വങ്ങളറിഞ്ഞുറച്ചവർ ഇങ്ങനെ ചെയ്യണം. അതുകൊണ്ട് ഭവാൻ ഇങ്ങനെ പ്രജാസംഗ്രഹത്തിന്നനുരൂപമായി മന്ത്രാലോചന നടത്തുക.

മുണ്ടൻ, കൂനൻ, മെലിഞ്ഞവൻ, ഞൊണ്ടി, കുരുടൻ, ജഡൻ, പെണ്ണ്, നപുംസകം, തിര്യക്ക് ഇവരുടെ മുമ്പിലും, പിന്നിലും, മേലേയും, താഴെയും സഞ്ചരിക്കരുത്.

തോണിയുടെ ഉളളിൽവെച്ചോ, ശൂന്യമായ സ്ഥലത്ത്, കുശങ്ങളും ശാകങ്ങളുമില്ലാത്ത സ്ഥലത്ത്, വെളിവായ ദിക്കിൽവെച്ചോ, വാക്ദോഷമോ, അംഗദോഷമോ കൂടാതെ വേണ്ടസമയത്തു രാജാവ് മന്ത്രികളുമൊത്ത് രഹസ്യകാര്യവിചാരം ചെയ്യണം."

**84. ഇന്ദ്രബൃഹസ്പതിസംവാദം** - ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി പണ്ടുളളവർ പറഞ്ഞുവരാറുളള ഒരു കഥ ഞാൻ പറയാം. അത് ഇന്ദ്രനും ബൃഹസ്പതിയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്."

ശക്രൻ പറഞ്ഞു: "എന്തെല്ലാം നന്നായി ചെയ്യുകകൊണ്ടാണ് എല്ലാവർക്കും സമ്മതപ്പെട്ട മഹത്തായ കീർത്തി നേടുക?"

ബൃഹസ്പതി പറഞ്ഞു: "എല്ലാംകൊണ്ടും നന്നായി സാന്ത്വം ചെയ്യുന്നവൻ ഹേ സുരനായകാ! എല്ലാവർക്കും സമ്മതപ്പെട്ട മഹത്തായ കീർത്തി നേടും. ഇപ്പറയുന്നതെല്ലാം തികയുന്നവന്ന് ഹേ ശക്രാ! അവ നന്നായി ആചരിച്ചാൽ സർവ്വസുഖാവഹമായ കീർത്തി സമ്പാദിക്കാം. സർവ്വഭൂതങ്ങൾക്കും പ്രിയപ്പെട്ടവനായിത്തീരുകയും ചെയ്യാം. ഒന്നും മിണ്ടാതെ എപ്പോഴും നെറ്റിചുളിച്ച് ദ്വേഷ്യഭാവത്തിലിരിക്കുന്നവൻ, സാന്ത്വം പറയാതിരിക്കുന്നവൻ, എല്ലാവർക്കും ദ്വേഷ്യനായിത്തീരും. എല്ലാം കണ്ടിട്ട് ഏതവനാണോ ആദ്യമായി പറയുന്നത്, പുഞ്ചിരിക്കൊണ്ടു പറയുന്നത്, അവനിൽ ജനങ്ങൾ സന്തോഷിക്കും. സന്തോഷവാക്കു പറയാതെ എല്ലാ ദിക്കിലും ദാനം മാത്രമായാൽ അത് കൂട്ടാനില്ലാതെ ചോറുമാത്രം വിളമ്പുന്നതുപോലെയാണ്. അത് ജനങ്ങളെ രസിപ്പിക്കയില്ല. ദാനത്തോടൊപ്പം പുഞ്ചിരിയോടെ സാന്ത്വവാക്കുകളും പറയണം. എങ്കിലേ ജനങ്ങൾ രസിക്കൂ. നേടിയാൽ മാത്രം പോരാ, നല്ലവാക്കും പറയണം. അങ്ങനെയായാൽ ഹേ ശക്രാ, ലോകം മുഴുവൻ നിനക്കു പാട്ടിലാക്കാം. അതുകൊണ്ട് ദണ്ഡിപ്പിക്കുവാൻ ശ്രമിക്കുകയാണെങ്കിലും സസന്തോഷം സാന്ത്വോക്തി പറയണം. അങ്ങനെയായാൽ അതിന്നു നല്ല ഫലം കാണിക്കും. അവനെ ജനങ്ങൾ വെറുക്കുന്നതല്ല.

നന്നായി ചെയ്യുന്ന സാന്ത്വം മിനുമിനുസമായതും മധുരമായതുമാണ്. അത് ശരിക്കു ചെയ്യുകയാണെങ്കിൽ അതിന്ന് യാതൊരു എതിരുമില്ല. അതിനേക്കാൾ മെച്ചപ്പെട്ടതൊന്നുമില്ല."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ആചാര്യനായ ബൃഹസ്പതി പറഞ്ഞുകൊടുത്തപ്പോൾ ഇന്ദ്രൻ അതു ചെയ്തുനോക്കി അങ്ങനെ ഇന്ദ്രൻ പ്രസിദ്ധനായിത്തീർന്നു. നീയും അപ്രകാരം തന്നെ ഹേ കൗന്തേയാ, അതു നന്നായി ചെയ്യുക."

**85. അമാത്യവിഭാഗം** - യുധിഷ്ഠിരൻ പറഞ്ഞു: "ഹേ രാജേന്ദ്രാ, നാട്ടുകാരെ പാലിക്കുന്ന രാജാവ് എങ്ങനെ സ്വർഗ്ഗവും, ധർമ്മയോഗത്താൽ ശാശ്വതമായ കീർത്തിയും നേടും?"

ഭീഷ്മൻ പറഞ്ഞു: "ശുദ്ധമായ വ്യവഹാരംകൊണ്ട് പ്രജാപാലനതൽപരനായ രാജാവ് ധർമ്മവും കീർത്തിയും നേടി ശുചിയായി രണ്ടു ലോകവും നന്നായി പ്രവേശിച്ചു വിളങ്ങും."

യുധിഷ്ഠിരൻ പറഞ്ഞു: "വ്യവഹാരികൾ ഏതു തരക്കാരാണ്? രാജാവ് എങ്ങനെയുളളവനാണ്? ഈ ചോദ്യത്തിന്ന് ഹേ മഹാപ്രാജ്ഞാ, ഉത്തരം പറഞ്ഞുതരണേ! ആദ്യം പുരുഷനെപ്പറ്റി ഭവാൻ പറഞ്ഞുവല്ലോ. അവന്നുവേണ്ട ഗുണങ്ങൾ എന്തൊക്കെയാണെന്നും പറഞ്ഞു. ഒരുത്തനിൽ ഈ ഗുണങ്ങളൊക്കെയും ഒത്തുകാണുകയില്ല എന്നാണ് എന്റെ അഭിപ്രായം."

ഭീഷ്മൻ പറഞ്ഞു: "ഹേ മഹാപ്രാജ്ഞാ! നീ പറഞ്ഞതു ശരിയാണ്. ഈ സൽഗുണങ്ങളൊക്കെച്ചേർന്ന പുരുഷന്മാർ വളരെ വിരളമാണ്. ഒട്ടുക്ക് ഒരു ശീലമുണ്ട്; യത്നിച്ചാലും കിട്ടാത്തതാണ് അത്. എപ്രകാരമുളള മന്ത്രിമാരെയാണ് നീ വെക്കേ

ണ്ടത് എന്നതും ഞാൻ പറയാം. വിദ്യാപ്രഗല്ഭന്മാരായ നാലു ശുദ്ധരായ സ്നാതകബ്രാഹ്മണരെ, ശസ്ത്രപാണികളായ എട്ടു ശക്തന്മാരായ ക്ഷത്രിയന്മാരെ, സമ്പത്തു വളരെയുള്ളവരായ ഇരുപത്തൊന്നു വൈശ്യരെ- ഇവരെയാണ് മന്ത്രിമാരായി വെക്കേണ്ടത്. പിന്നെ നിത്യവേലയ്ക്കായി വിനയവും ശുചിത്വവുമുള്ള മൂന്നു ശൂദ്രരേയും വെക്കണം. പിന്നെ എട്ടുഗുണങ്ങളും ചേർന്ന പൗരാണികനായ സൂതനേയും വെക്കണം.

പിന്നെ പ്രഗല്ഭനും അമ്പതു വയസ്സ് പ്രായമായവനും അസൂയയില്ലാത്തവനും ശ്രുതിസ്മൃതികളൊക്കെ അറിയുന്നവനും വിനീതനും സമദർശിയും വാദിക്കുന്നവരുടെ കാര്യത്തിൽ തക്ക സമാധാനം നല്കുവാൻപോരുന്നവനും ലോഭമില്ലാത്തവനും ഘോരമായ വ്യസനം ഏഴും വിട്ടുനില്ക്കുന്നവനുമായ മന്ത്രിയെ നിശ്ചയിക്കണം. എട്ടു മന്ത്രികളുടെ മദ്ധ്യത്തിൽവെച്ച് രാജാവ് മന്ത്രംചെയ്യണം. പിന്നെ രാഷ്ട്രത്തിൽ കാര്യം തുറന്നുവിടണം. രാഷ്ട്രീയക്കാർക്കു വിവരം കാണിച്ചു കൊടുക്കണം.

ഇപ്രകാരം നടപടിയിൽ നീ നാട്ടുകാരെ നോക്കണം. ഗൂഢമായി ആരുടെ കൈയിൽനിന്നും നീ ദ്രവ്യമൊന്നും വാങ്ങരുത്. അത് കാര്യഘാതകമായിത്തീരും. കാര്യം നശിച്ചാൽ ആ ധർമ്മത്തിന്റെ പീഡ അവർക്കും ബാധിക്കും. പിന്നെ രാഷ്ട്രം പരുന്തിനാൽ പക്ഷിക്കൂട്ടമെന്നവിധം ചിന്നിപ്പോകും. കടലിൽ പൊളിഞ്ഞ കപ്പൽപോലെ രാഷ്ട്രം മുങ്ങിപ്പോകും. അധർമ്മംകൊണ്ട് അശുചിയായി ലോകം സംരക്ഷിക്കുന്ന രാജാവിന്റെ മേലുള്ള സൗഹാർദ്ദം ഭയമായി പരിണമിക്കും. സ്വർഗ്ഗത്തിന്റെ മാർഗ്ഗം ഭ്രംശിച്ചുപോകും.

രാജാവോ തന്റെ മന്ത്രിയോ അധർമ്മത്തിലാണ് പാലിക്കുന്നതെങ്കിൽ ധർമ്മാസനം വാഴുന്നവൻ അധർമ്മത്തിന്റെ മൂലമായി മാറും. കാര്യത്തിൽ നിയമിക്കപ്പെട്ട രാജഭൃത്യൻ തെറ്റിനടക്കുകയാണെങ്കിൽ താൻ തെറ്റുചെയ്യുന്നവരിൽ ഒന്നാമനായി. അങ്ങനെ മറ്റുള്ളവരും രാജാവിനൊപ്പം കീഴോട്ടുകീഴോട്ടു പോകും.

ബലവാന്മാർ ആക്രമിച്ചതായി ആവലാതി വന്നു പറയുമ്പോൾ അനാഥരായ ജനങ്ങൾക്കു നാഥനായി നില്ക്കേണ്ടവനാകണം രാജാവ്. രണ്ടു കക്ഷികളുടേയും വിവാദത്തിൽ രാജാവ് സാക്ഷികളുടെ ബലമാണ് പരീക്ഷിക്കേണ്ടത്. വിശേഷിച്ചും സാക്ഷിയില്ലാത്ത കാര്യം അനാഥമായ കാര്യമാണ്.

കുറ്റംചെയ്തവർക്ക് തെറ്റിന്നു തക്കതായ ശിക്ഷ കൊടുക്കണം. ധനമുള്ളവന്നു ധനം പിഴയായി അടപ്പിക്കണം ദരിദ്രനാണെങ്കിൽ അവനെ ബന്ധനത്തിലിടണം.

ദുർവൃത്തിയെ അടിച്ചമർത്തണം. ശിഷ്ടന്മാരെ രക്ഷിക്കുകയും വേണം. രാജാവിനെ ഹിംസിക്കുവാൻ ഒരുങ്ങിയവന്ന് വിചിത്രമായവിധത്തിൽ വധശിക്ഷ കൊടുക്കണം.

വീട് കൊള്ളിവെക്കുന്നവന്നും കള്ളന്നും ജാതിസങ്കരം ഉണ്ടാക്കുന്നവന്നും നല്ല ശിക്ഷ കൊടുക്കണം. നന്നായി ശിക്ഷ നല്കുന്ന രാജാവിന്ന്, ശാസ്ത്രമനുസരിച്ചു നടക്കുന്ന രാജാവിന്ന്, ഒരിക്കലും അധർമ്മം ബാധിക്കയില്ല. കുറ്റംചെയ്തവരെ ശിക്ഷിക്കുകയെന്നത് ശാശ്വതമായ ധർമ്മമാണ്.

ഇഷ്ടംനോക്കി ശിക്ഷ കൊടുക്കുന്ന, തക്കതായ ശിക്ഷ കൊടുക്കാത്ത, അവിചക്ഷണൻ, ലോകത്തിൽ ദുഷ്കീർത്തി സമ്പാദിക്കുകയും ചത്തതിന്നുശേഷം നരകത്തിൽ പതിക്കുകയും ചെയ്യും. പരന്മാർ പറഞ്ഞതുകേട്ട് ആരേയും ശിക്ഷിക്കരുത്. ശാസ്ത്രാനുസരണം ചെയ്യണം. ബന്ധിക്കാം, തെളിവില്ലെങ്കിൽ വിട്ടയയ്ക്കാം.

എന്താപത്തു ബാധിച്ചാലും ദൂതനെ രാജാവ് വധിക്കരുത്. ദൂതനെക്കൊന്ന രാജാവ് മന്ത്രിമാരോടുകൂടി നരകത്തിൽ വീഴും.

ക്ഷത്രധർമ്മസ്ഥനായ രാജാവ് പറഞ്ഞുവിട്ടത് വന്നുപറയുന്ന ദൂതനെ കൊന്നാൽ കൊല്ലുന്നവന്റെ പിതൃക്കൾ ഭ്രൂണഹത്യാപാപം അനുഭവിക്കും. കുലീനൻ, കുലസമ്പന്നൻ, വാഗ്മി, ദക്ഷൻ, പ്രിയം ചെയ്യുന്നവൻ, സ്മൃതിമാൻ, പറഞ്ഞത് പറയുന്നവൻ, ഇങ്ങനെയുള്ള ഏഴു ഗുണങ്ങളോടുകൂടിയവനാകണം ദൂതൻ. ഈ ഗുണങ്ങളോടുകൂടിയ ദ്വാരപാലകൻ രാജാവിന്റെ രക്ഷകനാണ്.

രാജാവിന്റെ തലകാക്കുന്നവനും ഇപ്രകാരം ഈ ഗുണങ്ങൾ തികഞ്ഞവനാകണം.

ധർമ്മശാസ്ത്രാർത്ഥതത്ത്വജ്ഞനും സന്ധിവിഗ്രഹജ്ഞാനിയും മതിമാനും ധീരനും ഹ്രീമാനും ഗൂഢകാര്യങ്ങളെ മറയ്ക്കുന്നവനും കുലീനനും സത്വഗുണമുള്ളവനും ശൂദ്രനുമായ മന്ത്രി പ്രശസ്തനാകും.

ഈ ഗുണങ്ങൾ എല്ലാം തികഞ്ഞവനായിരിക്കണം സൈന്യാധിപനും, വ്യൂഹം, യന്ത്രം, ആയുധം ഇവയുടെ തത്ത്വം ഗ്രഹിച്ചവനും പരാക്രമിയും മഴയും മഞ്ഞും വെയിലും ചൂടുമേല്ക്കുവാൻ മടിയില്ലാത്തവനും അന്യന്റെ കുറ്റം കണ്ടെത്തുന്നതിൽ സമർത്ഥനും, അന്യരെ വിശ്വസിപ്പിക്കുവാൻ കഴിവുള്ളവനും, ആരേയും വിശ്വസിക്കാത്തവനുമായിരിക്കണം സൈന്യാധിപൻ.

ഹേ രാജേന്ദ്രാ! മക്കളിൽപ്പോലും വിശ്വാസം പ്രശസ്തമാവുകയില്ല. ഹേ അനഘാശയാ, ഞാൻ ഇതാ നിനക്ക് ശാസ്ത്രാർത്ഥതത്ത്വം പറഞ്ഞുതന്നിരിക്കുന്നു. രാജാക്കന്മാർക്ക് ആരിലും വിശ്വാസം പാടില്ല എന്നത് പരമരഹസ്യമായ കാര്യമാണ്."

**86. ദുർഗ്ഗപരീക്ഷ –** യുധിഷ്ഠിരൻ പറഞ്ഞു: "രാജാവ് ഏതുവിധത്തിലുള്ള പുരത്തിലാണു പാർക്കേണ്ടത്? മുമ്പുള്ള പുരത്തിലോ അഥവാ താൻതന്നെ തീർപ്പിച്ച പുരത്തിലോ വസിക്കേണ്ടത്? പിതാമഹാ! അതിനെപ്പറ്റി പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "ബന്ധുജനങ്ങളോടും, ജ്ഞാതിജനങ്ങളോടുംകൂടി എവിടെയാണ് രാജാവു വസിക്കേണ്ടത് എന്നാണല്ലോ ചോദിച്ചത്. അതു ന്യായമായ ഒരു ചോദ്യംതന്നെ. തന്റെ ജീവിതം ഗോപ്യമായി വെക്കാവുന്ന വിധത്തിലാകണം. രാജഗൃഹം. അതുകൊണ്ട് ദുർഗ്ഗകർമ്മത്തെപ്പറ്റി വിശേഷിച്ചും നിന്നോട് ഉപദേശിക്കാം. അതുകേട്ട് ഗ്രഹിച്ച് വളരെ യത്നത്തോടെ അതുപോലെ ദുർഗ്ഗം നിർമ്മിക്കണം.

ആറുവിധത്തിൽ ദുർഗ്ഗത്തോടുകൂടി പുരങ്ങളെ നിലനിർത്തണം. സർവ്വസമ്പൽപ്രധാനമായിരിക്കണം. ദുർഗ്ഗത്തിന്റെ ബാഹുല്യം അതിലാണ്. ധന്വദുർഗ്ഗം, മഹീദുർഗ്ഗം, ഗിരിദുർഗ്ഗം, മനുഷ്യദുർഗ്ഗം, മൃദുർഗ്ഗം ഇങ്ങനെയുള്ള ദുർഗ്ഗങ്ങൾ തീർത്ത് പുരത്തിൽ ധാന്യങ്ങളും ആയുധങ്ങളും സംഭരിക്കണം. കിടങ്ങും കോട്ടകളും തീർപ്പിക്കണം. അവയ്ക്കുള്ളിൽ ആന, തേര്, കുതിര എന്നീ സൈന്യങ്ങളെ നിറുത്തണം. വിദ്വാന്മാരായ ശില്പികളും ഒട്ടധികം നിലവറകളും കോട്ടയ്ക്കുള്ളിൽ വേണം.

വളരെ സമർത്ഥന്മാരും, ധാർമ്മികരുമായ ജനങ്ങൾ പുരത്തിൽ വസിക്കണം. ആന, കുതിര, തേര്, കാലാൾ എന്നീ സൈന്യങ്ങളും, ചത്വരങ്ങളും, ആപണങ്ങളും പുരത്തിലുണ്ടായിരിക്കണം.

എങ്ങനെയുള്ള പുരത്തിലാണ് രാജാവു വാഴേണ്ടതെന്നു പറയാം. പ്രസിദ്ധമായ വ്യവഹാരങ്ങൾ ചേർന്നതും, പ്രശാന്തവും, ഭയരഹിതവും അനുദാനങ്ങളോടുകൂടിയതും നല്ല മാളികകൾ കൊണ്ട് ശോഭിക്കുന്നതും ശൂരന്മാരായ ജനങ്ങൾ വസിക്കുന്നതും ബ്രഹ്മഘോഷം മുഴങ്ങുന്നതും, ജനങ്ങൾകൂടി ഉത്സവങ്ങൾ ഘോഷിക്കുന്നതും, നിത്യം ദൈവതങ്ങളെ പൂജിക്കുന്നതുമായ പുരത്തിൽ രാജാവ് അമാത്യന്മാരോടും സൈന്യങ്ങളോടുംകൂടി സന്തോഷത്തോടെ വാഴണം. ആ പുരത്തിൽ ഭണ്ഡാരം, സൈന്യം, മിത്രങ്ങൾ, കച്ചവടം ഇവയൊക്കെയുണ്ടാകണം. പുരത്തിലും, നാട്ടിൻപുറത്തും, ദോഷം ബാധിക്കാതെ നോക്കണം. ഭണ്ഡാരവും, ആയുധപ്പുരകളും തീർക്കണം. ധാരാളം യന്ത്രങ്ങളും, ശസ്ത്രങ്ങളും സംഭരിക്കുവാനുള്ള ആലയങ്ങൾ പണിയിക്കണം.

അഗ്നി, ലോഹം, കരി, ഉമി, മരം, കൊമ്പ്, വേണു, മജ്ജ, എണ്ണ, നെയ്യ്, തേൻ, കൊഴുപ്പ്, ഔഷധങ്ങൾ, ചണ, പയിൻ, പന്ത്, നെല്ല്, ആയുധങ്ങൾ, ശരങ്ങൾ, തോൽ, ഞരമ്പ്, ചൂരൽ, മുഞ്ജ, ബല്വജം, ബന്ധനങ്ങൾ, വലിയ കുളം, കിണർ, വലിയ ജലാശയം, പാലുള്ള വൃക്ഷങ്ങൾ ഇവയൊക്കെ രാജാവ് കാത്തുരക്ഷിക്കണം.

വളരെ ക്ലേശിച്ചും, ആചാര്യന്മാരേയും, ഋത്വിക്കുകളേയും, പുരോഹിതന്മാരേയും, വില്ലാളികളേയും, തച്ചന്മാരേയും, ഗണിതക്കാരേയും, വൈദ്യന്മാരേയും സല്ക്കരിക്കണം. പ്രാജ്ഞന്മാർ, ബുദ്ധിമാന്മാർ, ദാന്തന്മാർ, ദക്ഷന്മാർ, ശൂരന്മാർ, ബഹുശ്രുതന്മാർ, കുലീനന്മാർ, സത്വവാന്മാർ, വേലക്കാർ ഇങ്ങനെയുള്ള ശിഷ്ടന്മാരെ രാജാവു ബഹുമാനിക്കണം; ദുഷ്ടന്മാരെ നിഗ്രഹിക്കുകയുംവേണം.

എല്ലാ ജാതിക്കാരേയും താന്താങ്ങളുടെ കർമ്മത്തിൽ നിയോഗിക്കണം. പട്ടണത്തിന്ന് അകത്തും പുറത്തുമുള്ളതും, ജാനപദത്തിൽ ഉള്ളിലും പുറമേയുള്ളതുമായ കാര്യങ്ങൾ ചാരന്മാരെ ഏർപ്പെടുത്തി കാര്യങ്ങളൊക്കെ അറിഞ്ഞ് പിന്നെ വേണ്ട കാര്യങ്ങൾ നിർവ്വഹിക്കണം.

ചാരന്മാരെ, മന്ത്രത്തെ, ഭണ്ഡാരത്തെ, സൈന്യത്തെ ഇവയെ രാജാവ് വിശേഷിച്ചും ശ്രദ്ധാപൂർവ്വം നോക്കണം. എല്ലാം അതിലാണു നില്ക്കുന്നത്. ഉദാസീനന്മാർ, ശത്രുക്കൾ, മിത്രങ്ങൾ ഇവർ ചെയ്യുവാനൊരുങ്ങുന്നതെല്ലാം, പുരത്തിലും രാഷ്ട്രത്തിലുമുള്ളതെല്ലാം, ചാരദൃഷ്ടികൊണ്ടു രാജാവ് നോക്കിക്കാണണം. പിന്നെ തെറ്റുപറ്റാതെ അവയ്ക്ക് വേണ്ടതൊക്കെ ചെയ്യണം. കൂറുള്ളവരെ സൽക്കരിക്കുകയും. ശത്രുക്കളെ സംഹരിക്കുകയും ചെയ്യണം. യജ്ഞങ്ങൾ ചെയ്യണം, നിത്യവും ദാനം ചെയ്യണം, പ്രജാരക്ഷണം ചെയ്യണം. ധർമ്മത്തിന്നു ദോഷം ചെയ്യുന്നതൊന്നും ചെയ്യരുത്. ദരിദ്രന്മാർക്കും, അനാഥർക്കും, വിധവകൾക്കും, സ്ത്രീകൾക്കും, യോഗക്ഷേമവും, ദിനവൃത്തിയും നിത്യവും കല്പിച്ചു നടത്തണം.

യഥാകാലം ആശ്രമംതോറും വസ്ത്രം, പാത്രം, അന്നം എന്നിവ പൂജിച്ച് അർച്ചിച്ച് മാനമായി എത്തിക്കണം. തന്നേയും, തന്റെ സർവ്വകാര്യങ്ങളേയും രാഷ്ട്രവും താപസന്നായി ശ്രദ്ധയോടുകൂടി നിവേദിച്ച് നിത്യവും വണക്കത്തോടെ നില്ക്കുക. കുലീനനായി, അറിവുള്ളവനായി, സർവ്വാർത്ഥത്യാഗിയായിരിക്കുന്നവനെ കണ്ട ശയനാസനഭോജ്യങ്ങൾ നല്കി രാജാവ് പൂജിക്കണം. രാജാവ് എന്തു വിപത്തിലും അവനെ വിശ്വസിക്കണം. താപസന്മാരിൽ ദസ്യുക്കൾ (കൊള്ളക്കാർ) പോലും വിശ്വസിക്കും. അവനിൽ നിധിവെച്ചുകൊടുക്കണം. ജ്ഞാനം ഇങ്ങോട്ട് വാങ്ങണം. എങ്കിലും ആരേയുമധികം പൂജിക്കരുത്; എപ്പോഴും പൂജപാടില്ല. സ്വന്തം രാജ്യത്തുള്ള ഒരാളെ ഇഷ്ടനായി തിരഞ്ഞെടുക്കണം, ശത്രുവിന്റെ രാജ്യത്തുള്ള ഒരാളേയും തെരഞ്ഞെടുക്കണം. മൂന്നാമതൊരാളെ കാട്ടിൽ നിന്നും, മറ്റൊരുത്തനെ സാമന്തന്മാരുടെ രാജ്യത്തിൽനിന്നും സ്വീകരിക്കണം. അവരെ വേണ്ടത്ര മാനിക്കുകയും സൽക്കരിക്കുകയുംചെയ്യണം. പരരാജ്യത്തിലെ കാട്ടിൽ വസിക്കുന്ന താപസന്മാരേയും സ്വരാജ്യസ്ഥരേയും സർക്കാരത്തിൽ തുല്യമായ സ്ഥാനംനല്കി ബഹുമാനിക്കുക. താപസന്മാർ ശരണാർത്ഥിക്കു ശരണം, വല്ലപ്പോഴാണെങ്കിലും നല്കും. രാജാവിന്ന് സംശിതവ്രതരായ താപസന്മാർ ഇഷ്ടംപോലെ നല്കും.

ഹേ യുധിഷ്ഠിരാ, നിന്നോട് ഈ ലക്ഷണോദ്ദേശം ചുരുക്കത്തിൽ ഞാൻ പറഞ്ഞു. രാജാവ് എങ്ങനെയാണ് തന്റെ പുരത്തിൽ വാഴേണ്ടത് എന്ന്.''

**87. രാഷ്ട്രഗുപ്ത്യാദികഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "രാഷ്ട്രഗുപ്തിയേയും, രാഷ്ട്രത്തിന്റെ സംഗ്രഹത്തേയും നന്നായി കേൾക്കുവാൻ ആഗ്രഹിക്കുന്ന എന്നോട് അവ വേണ്ട വിധത്തിൽ പറഞ്ഞുതരൂ ഭരതർഷഭാ!''

ഭീഷ്മൻ പറഞ്ഞു: "രാഷ്ട്രഗുപ്തിയേയും രാഷ്ട്രത്തിന്റെ സംഗ്രഹത്തേയും ഹേ യുധിഷ്ഠിരാ! നിന്നോടു എല്ലാം പറയാം. നീ മനസ്സുവെച്ച് കേൾക്കുക. ഗ്രാമാധിപനെ നിയമിക്കണം. പത്തു ഗ്രാമാധിപന്ന് ഒരു ദശഗ്രാമാധിപനെ വെക്കണം. പിന്നെ നൂറു ഗ്രാമത്തിന്നധിപനായി ഒരു ശതഗ്രാമാധിപനെ വെക്കണം. അതുപോലെ ഒരു സഹസ്രഗ്രാമാധിപനേയും വെക്കണം. ഗ്രാമത്തിൽ വന്നുകൂടുന്ന ഗ്രാമദോഷങ്ങൾ ഗ്രാമാധിപൻ കാണണം. അവൻ അതു ദശഗ്രാമാധിപനോടു പറയണം. ദശഗ്രാമാധിപൻ വിംശതീശനോടും, അവൻ ശതാധീശനോടും പറയണം.

ഗ്രാമത്തിന്നുചേർന്ന ഭോജ്യങ്ങൾ ഗ്രാമപാലകൻ ഭക്ഷിക്കണം. ദശഗ്രാമാധിപനേയും, വിംശതി പാലകനേയും ശതഗ്രാമാധിപൻ പോറ്റണം. സൽകൃതനായ ഗ്രാമശതാദ്ധ്യക്ഷൻ ഗ്രാമങ്ങളെ ഭരിക്കുകയും, അനുഭവിക്കുകയും വേണം. ഹേ ഭാരതശ്രേഷ്ഠാ, അങ്ങനെ ജനങ്ങൾ വലുതായി പുഷ്ടിപ്പെട്ടുവരണം. രാജാവിന്റെ കീഴിൽ ഇങ്ങനെ പലരും ഭരണകർത്താക്കളായി ഉണ്ട്. ശാഖാനഗരത്തിന്ന് ഏറ്റവും നായകൻ ഉത്തമനായ സഹസ്രാധിപനാണ്.

രാഷ്ട്രീയപുരുഷന്മാരോടുകൂടി, ഈ ഭരണാധികാരികളോടുകൂടി ധാന്യമെടുപ്പ്, പൊന്ന്, മറ്റു വസ്തുക്കൾ ഇവയൊക്കെ കരമായി പിരിച്ചെടുക്കും. യുദ്ധകാര്യങ്ങളും ഗ്രാമകാര്യങ്ങളും അവർക്കുണ്ടാകും. ധർമ്മജ്ഞനായ മന്ത്രിയെ അതിന്നു നിയമിക്കണം. സർവ്വകാര്യവിചാരിപ്പുകാരനായി പുരംതോറും ഓരോരുത്തനെ നിശ്ചയിക്കണം. ഉയർന്നനിലയിൽ ഘോരനും, നക്ഷത്രക്കൂട്ടങ്ങളിൽ ഗ്രഹതുല്യനുമായ അദ്ധ്യക്ഷൻ ആ സഭാസ്ഥരിലൊക്കെയും ചുറ്റിസ്സഞ്ചരിക്കണം. രാഷ്ട്രംതോറും സഞ്ചരിക്കുന്നവൻ അവർക്കു ശമ്പളം കൊടുക്കണം. പരസ്വംനേടുന്ന ശഠന്മാർ അവരെ തെറ്റായി ഉപദ്രവിക്കാം. നാട്ടുകാരെ അവരിൽനിന്നു രക്ഷകന്മാർ രക്ഷിക്കണം. കൊള്ളക്കൊടുക്കൽ വഴിയായും, ഭോജ്യവും, പരിഹാരവും, യോഗക്ഷേമവും കണ്ട് വർത്തകരിൽനിന്നും കരം യഥാർഹം പിരിക്കാം. ഉൽപ്പത്തി, ദാനവൃത്തി, ശില്പം ഇവകണ്ട് കൈവേലയ്ക്കും, ശില്പവേലയ്ക്കും അവരിൽനിന്ന് കരംവാങ്ങണം.

ഹേ യുധിഷ്ഠിരാ, ജനങ്ങളിൽനിന്നു പലമട്ടിൽ കരം പിരിക്കാം. എന്നാൽ അവ ജനങ്ങൾക്ക് ഇടിച്ചിൽ തട്ടാത്തവിധമായിരിക്കണം. എല്ലാം നിശ്ചയിക്കേണ്ടത് ഫലവും തൊഴിലും കണ്ടുവേണം. അതിന്നുതക്ക പുരുഷന്മാരെ അക്കാര്യത്തിൽ നിയോഗിക്കണം. തൊഴിൽ ചെയ്യുന്നവനും രാജാവും കർമ്മത്തിന്റെ ഫലം അനുഭവിക്കുന്നമട്ടിലാകണം കരംപിരിവ്. എല്ലാം നോക്കിക്കണ്ട് രാജാവ് കപ്പം നിശ്ചയിക്കണം. തന്റെ മൂലവും, ലോഭംകൊണ്ടു മറ്റുള്ളവരുടെ മൂലവും മുടിക്കരുത്. ലോഭത്തിന്റെ മാർഗ്ഗമടച്ച് നൃപൻ സംപ്രീതനാകണം. എല്ലാം വിഴുങ്ങുന്നമട്ടിലായാൽ ജനങ്ങൾ രാജാവിൽ വെറുക്കും. വെറുത്താൽ പിന്നെ നന്മയില്ല. അപ്രിയൻ ഒരിക്കലും ഫലം നേടുകയില്ല. പൈക്കിടാവുള്ള പശുവിന്റെ പാൽ കറക്കുന്നവിധത്തിലായിരിക്കണം രാജാവ് നികുതി പിരിക്കുന്നത്. കുടിച്ചുവളർന്നകുട്ടി ബലംകൂടി പീഡിപ്പിക്കരുത്. അധികം കറന്നെടുത്താൽ കുട്ടി ക്ഷീണിക്കും. അവൻ ഒന്നുംചെയ്യാൻ പറ്റാത്തവനാകും. അപ്പോഴേല്ലാം നശത്തിലാകും. ഏറെ കറന്നെടുത്താൽ നാടും ക്ഷയിച്ചുപോകും. വേലയൊന്നും നടക്കാതാകും. രാഷ്ട്രത്തെ രക്ഷിച്ച് അനുഗ്രഹിക്കുന്ന രാജാവുണ്ടായതുകൊണ്ട്, രാജാവും വലിയ ഫലംനേടും. ആപത്തുവന്നാൽ അതിനെ തടുക്കുവാൻവേണ്ടി വ്യയംചെയ്ത് ധനത്തെ വർദ്ധിപ്പിച്ചെടുക്കണം. രാഷ്ട്രംമുഴുവൻ ഭണ്ഡാരമായി നില്ക്കണം. ഭണ്ഡാരം ഭവനത്തിലാകണം. പൗരജാനപദന്മാരെയും, ശ്രിതോപശ്രിതന്മാരെയും, സ്വല്പദ്രവ്യന്മാരെയും, യഥാബലം കനിവോടെ ചെന്നു പറഞ്ഞ് കരംവാങ്ങുക. ബാഹ്യലോകത്തെ ഭേദിപ്പിച്ചാണ് മദ്ധ്യമൻ സുഖം അനുഭവിക്കുന്നത്. സുഖദുഃഖികളാണല്ലോ ജനങ്ങളെല്ലാം. അതുകൊണ്ട് അവനിൽ ആരും വെറുക്കുകയില്ല.

മുൻകൂട്ടിത്തന്നെ ധനം കരമായി ഇന്ന ഗ്രാമത്തിൽനിന്നു പിരിക്കുവാൻ ഉദ്ദേശിക്കുന്നുണ്ടെന്നറിയിക്കണം. രാഷ്ട്രത്തിൽ ബാധിച്ച ആപത്തിനെ അറിയിക്കണം.

'ഇതാ ശത്രുസൈന്യം വന്നുകയറുന്നു. നാട് ആപത്തിലായിരിക്കുന്നു. മുള പൂത്താലെന്നതുപോലെ ഇതു ശത്രുവിന്നുതന്നെ ആപത്തായിത്തീരാം. ഇതാ ശത്രുക്കൾ ഇരമ്പിക്കയറി പല കൊള്ളക്കാരോടുംകൂടി ആത്മഘാതത്തിന്നുതന്നെ, രാഷ്ട്രത്തെ ബാധിച്ചിരിക്കുന്നു. ഈ കഠിനമായ വിപത്തു വന്നുപെട്ട് ദാരുണമായ ഭയം ബാധിച്ചിരിക്കയാൽ നാടിനെ രക്ഷിക്കുന്നതിന്നു വേണ്ടി നിങ്ങളോട് ധനം ഞാൻ അർത്ഥിക്കുന്നു. ആപത്തു വിട്ടൊഴിഞ്ഞു പോകുമ്പോൾ നിങ്ങൾക്ക് നിങ്ങൾ തന്ന ധനമെല്ലാം തിരിച്ചുതരുന്നതാണ്. ശത്രുക്കൾ കൈയൂക്കു കാണിച്ച് തട്ടിയെടുക്കുന്ന മുതലൊന്നും നിങ്ങൾക്കു തിരിച്ചുകിട്ടുന്നതല്ല. നിങ്ങൾക്കു ഭാര്യ മുതലായവയെല്ലാം നശിച്ചുപോകുന്നതാണ്. നിങ്ങൾ ആർക്കുവേണ്ടിയാണ് ധനം സമ്പാദിക്കുന്നത്? നിങ്ങളുടെ പുത്രന്മാർക്കും ഭാര്യയ്ക്കും ജീവിക്കാൻവേണ്ടിയല്ലേ? അവർ നശിച്ചാൽ പിന്നെ നിങ്ങളുടെ ധനമെന്തിന്? നിങ്ങളുടെ ധനദാനം പുത്രോദയംപോലെ ഞാൻ സസന്തോഷം സ്വീകരിക്കുന്നു. ഞാൻ ശക്തിപോലെ ശത്രുവിനോടു നേരിടുന്നുണ്ട്. രാഷ്ട്രപീഡയിൽനിന്ന് നിങ്ങളെ രക്ഷിക്കും. ആപൽഘട്ടങ്ങളിൽ നിങ്ങൾ കാളകളെപ്പോലെ ഭാരം വഹിക്കേണ്ടതുണ്ട്. ആപൽക്കാലത്ത് ദ്രവ്യം ഏറ്റവും പ്രിയപ്പെട്ടതായിക്കരുതരുത്.' ഇപ്രകാരം ഭംഗിയായി, മൃദുവായി ഉപചാരവാക്കു പറഞ്ഞ്, കാലം മനസ്സിലാക്കി സ്വന്തം കാന്തി വീശണം.

വലിയ കോട്ട, ഭൃത്യഭരണം. വ്യയം, യുദ്ധഭയം, ഇവയൊക്കെ കണ്ടറിഞ്ഞ് അതിൽനിന്നു മുക്തിക്കുള്ള മാർഗ്ഗമാരാഞ്ഞ് വൈശ്യന്മാരിൽനിന്നും കരം വാങ്ങണം.

രാജാവ് ഉപേക്ഷിച്ചാൽ വൈശ്യന്മാർ രാജ്യംവിട്ട് വനവാസികളാകും. അക്കൂട്ടരിൽ വിശേഷിച്ച് മൃദുവായമട്ടിൽ പെരുമാറണം. സാന്ത്വനം, രക്ഷണം, ദാനം, വിട്ടുവീഴ്ച ഇവയെല്ലാം വൈശ്യരിൽ ചെയ്യണം. വേണ്ടവിധം ഭാഗിച്ചുനല്കുകയും പ്രിയം ചെയ്യുകയും വേണം. വൈശ്യരെ രക്ഷിക്കുന്നതിൽ ഫലപ്രദമായി നടപടിയെടുക്കണം. അതു രാഷ്ട്രത്തെ വളർത്തും. അങ്ങനെതന്നെ കച്ചവടവും കൃഷിയും അഭിവൃദ്ധിപ്പെടുത്തുവാൻ വൈശ്യസംരക്ഷണം ആവശ്യമാണ്. അതുകൊണ്ട് വിചക്ഷണനായ രാജാവ് വൈശ്യസംരക്ഷണത്തെ നിസ്സാരമായി കരുതരുത്. അവർ ക്ഷേമം വളർത്തുന്നവരാകയാൽ അവരിൽനിന്ന് കരം അധികം പിരിക്കരുത്. വൈശ്യസംരക്ഷണംപോലെ നല്ല പ്രവൃത്തി വേറെയില്ല."

**88. കോശസഞ്ചയപ്രകാരകഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "ഭണ്ഡാരം വർദ്ധിപ്പിക്കുവാൻ സമർത്ഥനായ രാജാവ് എങ്ങനെ കരംപിരിവു നടത്തണം? എന്താണ് അക്കാര്യത്തിൽ രാജാവു പ്രവർത്തിക്കേണ്ടത്? പിതാമഹാ, പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ദേശത്തിന്റെ സ്ഥിതിപോലെ, കാലത്തിന്റെ സ്ഥിതിപോലെ, ബുദ്ധിയിൽ യുക്തമെന്നു തോന്നുന്നതുപോലെ, ബലംപോലെ നാട്ടുകാരെ ശാസിച്ച് ധർമ്മാർത്ഥിയും ഹിതതൽപ്പരനുമായ രാജാവ് ശ്രേയസ്സ് നാടിനും രാജാവിനുമുണ്ടാകുന്ന വിധത്തിൽ രാഷ്ട്രംതോറും നീതിനടത്തണം. മരത്തിൽനിന്നു തേനീച്ച തേനെടുക്കുന്നമാതിരി, പശുവിന്റെ കിടാവിനെ നോക്കി പശുവിന്റെ മുല കേടുവരാതെ, കറക്കുന്നമാതിരി രാജാവ് രാഷ്ട്രത്തെ കറന്നു ധനമെടുക്കണം. രാജാവു അട്ട രക്തംകുടിക്കുന്നമാതിരി മൃദുവായി രാഷ്ട്രത്തെ വലിച്ചുകുടിക്കണം. പൈക്കുട്ടിയെ പുലി വന്നു പിടിക്കുന്നമാതിരി ചാടിപ്പിടിച്ച് കടിച്ചുതിന്നരുത്, അമ്പേറ്റ പെരുച്ചാഴി കാലിട്ടിളക്കുന്നമാതിരി തീക്ഷ്ണമല്ലാത്ത ഉപായം പ്രയോഗിച്ച് രാഷ്ട്രത്തെ ഗ്രഹിക്കണം.

ചെറിയ ചെറിയ കരം വാങ്ങി വലിയ വലിയ സംഖ്യകൾ ഉണ്ടാക്കണം. അങ്ങനെ വാങ്ങി വാങ്ങി മേലെ മേലെയായി ഉയർത്തി വർദ്ധിപ്പിക്കണം. നുകം വെക്കാറായ കാളകളെ പിടിച്ചു നുകം വെക്കുന്ന മാതിരി ഭാരം കയറ്റണം. വളരെ മൃദുവായമട്ടിൽ കാളകളെ കയറിടുന്നമാതിരി പ്രയാസപ്പെട്ടു കയറിട്ടും നിറുത്തണം. പെട്ടെന്നു കയറിട്ടുപിടിച്ചാൽ അവ നശിച്ചുപോകും. തക്ക വിധത്തിൽ ചൊറിഞ്ഞു കയറിടണം. ഭേദ്യംചെയ്താൽ അവ കയറു പൊട്ടിച്ചു ചാടി ഓടിക്കളയും. പിന്നെ പിടികിട്ടുവാൻ പ്രയാസമാണ്. ഇങ്ങനെ എല്ലാവരെയും പിടിക്കുവാൻ പ്രയാസമാകയാൽ മുഖ്യന്മാരെ സാന്ത്വനംചെയ്തു വശത്താക്കി മറ്റുള്ളവരെ പിടിക്കാൻ ശ്രമിക്കണം. പിന്നെ ഭാരമിച്ഛിക്കുന്നവരെ തമ്മിൽ ഭേദിപ്പിക്കണം. അങ്ങനെ അവരെയും എളുപ്പത്തിൽ പിടിക്കണം. അവർക്ക് അകാലത്തിലും അസ്ഥാനത്തിലും കരം ചുമത്തരുത്. സാന്ത്വം പ്രയോഗിച്ച് പതുക്കെപ്പതുക്കെ വേണം, കാലം നോക്കി വേണം, കരം ചുമത്തുവാൻ.

അതിന്നുള്ള ഉപായം ഞാൻ നിർവ്യാജം പറഞ്ഞുതരാം.

ഉപായംകൂടാതെ അടക്കുവാൻ ശ്രമിക്കുന്നവൻ കുതിരകളെ കോപിപ്പിക്കും. മദ്യഷാപ്പു നടത്തുന്നവർ, വേശ്യാലയം നടത്തുന്നവർ, ചൂതാട്ടക്കാർ, കൂട്ടംകൂടി ആട്ടവും പാട്ടും നടത്തുന്നവർ, മിക്കവാറും ഇത്തരത്തിലുള്ളവരെയെല്ലാം അടക്കണം. ഇവർ രാഷ്ട്രത്തെ നശിപ്പിക്കുന്നവരാണ്. ഇവർ രാജ്യത്തു വസിക്കുന്നത് നല്ല ജനങ്ങൾക്ക് ഉപദ്രവമാണ്. ആരും ആരോടും ഇരക്കരുത്. ആപത്ത് വരുമ്പോഴല്ലാതെ അന്യരുടെ ധനസഹായം കാംക്ഷിക്കരുത്. ജീവികൾക്ക് ഈ നില മുമ്പേ മനു നിശ്ചയിച്ചതാണ്. അല്ലെങ്കിൽ എല്ലാവരും ഇരക്കാൻ തുടങ്ങിയാൽ ലോകത്തിൽ പ്രവർത്തിക്കുവാൻ ആരും ഉണ്ടാവുകയില്ല. അങ്ങനെ ലോകത്തിൽ ജനങ്ങളൊക്കെ നശിച്ച് ഇല്ലാതായിത്തീരും. ഇവരെ അടക്കിയില്ലെങ്കിൽ അതുകൊണ്ടുണ്ടാകുന്ന പാതകത്തിന്റെ ഫലത്തിൽ നാലിലൊരുഭാഗം രാജാവിന്നു ലഭിക്കും എന്നാണ് ശ്രുതി. രാജാവ് സുകൃതത്തിന്നു മാത്രമല്ല ദുഷ്കൃതത്തിന്നും ഭാഗഭാക്കാണ്. പാപം ചെയ്യുന്നവരെ രാജാവ് അടക്കണം. അവരെ അടക്കാത്ത രാജാവ് പാപകാരിയായിത്തീരും. രാജാവ് ഇക്കാര്യത്തിൽ വേണ്ടതായ ചുമതല നിർവ്വഹിക്കുന്നില്ലെങ്കിൽ നാലിലൊരുഭാഗം പാപം അനുഭവിക്കുകതന്നെ ചെയ്യും. ഐശ്വര്യനാശകമായ മേൽപ്പറഞ്ഞ പ്രവൃത്തികൾ ഇല്ലാതാക്കണം. കാമപ്രധാനനായ പുരുഷൻ എന്ത് അധർമ്മവും ചെയ്യും.

രാഗത്തിന്ന് വശംവദനായ മനുഷ്യൻ ചെയ്യുന്ന അധർമ്മത്തിന്നു കണക്കില്ല. മദ്യപാനം, മാംസഭക്ഷണം, പരദ്രവ്യാപഹരണം. പരഭാര്യാപഹരണം, ധനാപഹരണം ഇവയൊക്കെ അവൻ ചെയ്യും. അതുകൊണ്ട് ഇത്തരക്കാരെ രാജാവ് പിടിച്ചു ശിക്ഷിക്കണം. നിഷ്പരിഗ്രഹന്മാരായ നല്ലവർ ആപത്തിൽ യാചിച്ചേക്കാം. അവരെ അറിഞ്ഞു കനിഞ്ഞ് രാജാവ് സഹായിക്കണം. ധർമ്മഭയംമൂലമല്ല, കനിവുകൊണ്ടാണ് നല്കേണ്ടത്. ഹേ യുധിഷ്ഠിരാ! നിന്റെ നാട്ടിൽ ഭിക്ഷ തെണ്ടിനടക്കുന്നവർ ഉണ്ടാകരുത്. അതുപോലെ കൊള്ളക്കാരും ഉണ്ടാകരുത്. അവർക്കു ധനം നല്കുന്നവർ ഭൂതദയയുള്ളവരാണെന്നു വിചാരിക്കരുത്. ഭൂതാനുഗ്രഹകർത്താക്കൾ എത്രയെങ്കിലും നിന്റെ നാട്ടിൽ ഉണ്ടാകട്ടെ! എന്നാൽ ഭൂതനാശകന്മാർ ഉണ്ടാകാൻ പാടില്ല. ധനം നേടാൻ മാത്രമായി ജീവിക്കുന്ന ചിലരുണ്ട്. അവർ ശിക്ഷാർഹന്മാരാണ്. അവർക്കുള്ള ശിക്ഷ വേറെയൊന്നുമല്ല. ധാരാളം ധനം കരമായി പിരിച്ചെടുക്കുകതന്നെ.

കൃഷി, പശുക്കളെ മേയ്ക്കൽ, കച്ചവടം ഇവ കർമ്മവ്യത്യാസം പോലെ എല്ലാവരെക്കൊണ്ടും അതാതു മുറയനുസരിച്ച് ചെയ്യിപ്പിക്കണം. കൃഷി, പശുസംരക്ഷണം, കച്ചവടം ഇവ നടത്തുന്നവൻ കഷ്ടപ്പെട്ടാൻ ന്യായമില്ല. അങ്ങനെയുള്ളവർ കഷ്ടപ്പെട്ടുപോയിയെന്നുണ്ടെങ്കിൽ അതിൽ കുറ്റം രാജാവിന്നാണ്.

ധനികന്മാരെ പാനം, വസ്ത്രം, ഭക്ഷണം ഇവ സൽക്കരിച്ചു പൂജിക്കണം. നാട്ടുകാർ ചേർന്ന് എന്നെ അനുഗ്രഹിക്കുവിൻ എന്ന് രാജാവ് പറയണം. രാജ്യത്തിൽ വലിയതായ അംഗം ധനവാന്മാരാണ്. എല്ലാ ജീവികൾക്കും തലവൻ പണക്കാരനാണ്. അതിൽ യാതൊരു സംശയവുമില്ല.

പ്രാജ്ഞൻ, ശൂരൻ, ധനികൻ, സ്വാധീനമുള്ളവൻ, ധാർമ്മികൻ, തപസ്വി, സത്യവാൻ, ബുദ്ധിമാൻ ഇവർക്കേ ഭരിക്കാൻ കഴിയൂ. അതുകൊണ്ട് രാജാവ് ഇപ്പറഞ്ഞവരിൽ പ്രീതിയുള്ളവനാകണം. സത്യം, ആർജ്ജവം, അക്രോധം, ആനൃശംസ്യം (അഹിംസ) ഇവയെ രാജാവ് കാത്തുരക്ഷിക്കുക. അങ്ങനെ ചെയ്താൽ നീ സൈന്യം, ഭണ്ഡാരം, മിത്രം, ഭൂമി എന്നിവയെ ഭരിക്കും.

സത്യം, ആർജ്ജവം ഇവയുള്ള പുരുഷൻ മിത്രവും കോശവും സൈന്യബലവും ഉള്ളവനായിത്തീരും."

**89. രാഷ്ട്രഗുപ്തി** – ഭീഷ്മൻ പറഞ്ഞു: "തിന്നുവാൻ പറ്റിയ കായ്കളുള്ള വൃക്ഷങ്ങൾ നിന്റെ നാട്ടിൽ മുറിക്കരുത്. ഫലവും മൂലവും ബ്രാഹ്മണർക്കു ധർമ്മമായ ആഹാരമാണെന്നു മനീഷികൾ പറയുന്നു. വിപ്രന്മാർ എടുത്തതിനു ശേഷമുള്ളത് മറ്റു ജനങ്ങളും അനുഭവിച്ചുകൊള്ളട്ടെ! വിപ്രന്മാർക്കു വെച്ചത് മറ്റുള്ളവർ എടുത്ത് അനുഭവിക്കരുത്.

വിപ്രൻ ആഹാരത്തിന്നു മാർഗ്ഗംകാണാതെ, കഴിവില്ലാതെ, നാടുവിട്ടു പോകുവാൻ തീരുമാനിച്ചാൽ ഭാര്യയോടുകൂടിയ അവന്ന് ജീവിക്കുവാനുള്ള മാർഗ്ഗം രാജാവുണ്ടാക്കിക്കൊടുക്കണം. അങ്ങനെ ചെയ്യുവാൻ ഒരുങ്ങിയിട്ടും അവൻ അനുസരിക്കാതെ രാജ്യം വിടുകയാണെങ്കിൽ ബ്രാഹ്മണരെ വിളിച്ചുകൂട്ടി ഈ വൃത്താന്തം അറിയിക്കണം. അത് ആ വിട്ടുപോകുന്ന ബ്രാഹ്മണന്ന് ആക്ഷേപമായിത്തീരും. ബ്രാഹ്മണരാണല്ലോ മറ്റു ജനങ്ങൾക്കൊക്കെ ഉപദേഷ്ടാക്കൾ. അവർ തെറ്റുചെയ്താൽ പിന്നെ മറ്റു ജനങ്ങൾക്ക് എന്താണ് ഒരു നിദർശം? അങ്ങനെയൊക്കെ തടഞ്ഞിട്ടും അവൻ അനുസരിക്കാതെ രാജ്യം വിടുവാനാണ് ഭാവമെങ്കിൽ രാജാവ് അവനോടു പറയണം: 'കഴിഞ്ഞതൊക്കെ മറക്കുക.' അല്ലയോ കുന്തീപുത്രാ! ഇതാണ് രാജാക്കന്മാരുടെ ധർമ്മം.

രാജാവ് വീണ്ടും അവനോടു പറയണം: 'ഹേ ബ്രാഹ്മണാ, ജനങ്ങൾ പറയുന്നു, "അദ്ദേഹത്തിന്നു നിശ്ചയിച്ചത് അദ്ദേഹത്തിന്റെ ജീവിതത്തിന്നു വേണ്ടുവോളം മതിയെന്ന്. എന്നാൽ എന്തുതന്നെയായാലും ഞാൻ അവരുടെ ആ അഭിപ്രായം ചെവിക്കൊള്ളുന്നില്ല." എന്നിട്ടും ഒരു ബ്രാഹ്മണൻ നാടുവിട്ട് ഓടിപ്പോവുകയാണെങ്കിൽ അത് രാജാവ് അവന്നു വേണ്ടത് ചെയ്യാത്തതുകൊണ്ടാണെന്നു കണ്ടാൽ അത് രാജാവ് ചെയ്തുകൊടുക്കണം. അവന്ന് ആവശ്യമുള്ള ധനം കിട്ടുവാനുള്ള കഴിവുണ്ടാക്കിക്കൊടുക്കണം, അത് സുഖത്തിന്നും ഭോഗത്തിന്നും അവൻ ഉപയോഗപ്പെടുത്തിയേക്കാമെങ്കിലും.

കൃഷിയും പശുക്കളെ മേയ്ക്കലും കച്ചവടവുമാണ് ലോകർക്കുള്ള ജീവിതമാർഗ്ഗം. മേൽജാതിക്കാർക്കു ത്രയിവിദ്യയും ഭൂതഭാവനയുമാണ്. അതിന്നു വീഴ്ചവരുത്തുന്നവർ അതിന്റെ ശത്രുക്കളായി മാറും. ദസ്യുക്കളുടെമാതിരിയാകും. ദസ്യുക്കളെ വധിക്കുവാനാണല്ലോ ബ്രഹ്മാവ് ക്ഷത്രിയനെ സൃഷ്ടിച്ചത്.

ശത്രുക്കളെ വെല്ലുക! ലോകത്തെ രക്ഷിക്കുക! യാഗംചെയ്യുക! രാജാവേ, കുരുനന്ദനാ! യുദ്ധത്തിൽ വീരനായി നിന്നു പൊരുതുക. പാലിക്കേണ്ടവരെ പാലിക്കുന്ന രാജാവാണ് നൃപസത്തമൻ. കാക്കേണ്ടവരെ കാക്കാത്ത രാജാവിനെക്കൊണ്ടു യാതൊരു പ്രയോജനവുമില്ല. രാജാവ് ലോകക്ഷേമംതന്നെ കരുതി നില്ക്കണം. അതിലേക്കു മർത്ത്യരെ രാജാവ് ഉപയോഗപ്പെടുത്തുക. ഉള്ളിലുള്ളവർ പുറമെയുള്ളവരെ കാക്കുക. പുറത്തുള്ളവർ അകത്തുള്ളവരെ കാക്കുക. പരന്മാർ പരന്മാരെ കാക്കുക. താൻ സ്വകീയരേയും കാക്കുക. എല്ലാവരിൽനിന്നും ആത്മരക്ഷചെയ്ത് ഭൂമിയെ രക്ഷിക്കുക. ആത്മാവിന്നു മൂലം ഇതൊക്കെയാണെന്നാണല്ലോ പണ്ഡിതന്മാർ പറയുന്നത്. ഛിദ്രം എന്താണ്? എന്താണു സംഗം? എന്താണ് എനിക്കു പെടാത്തത്? എന്തിൽ എനിക്കു ദോഷം ബാധിക്കും? കഴിഞ്ഞ കാലത്തെ കഥ വാഴ്ത്തുന്നുണ്ടോ, വാഴ്ത്താതിരിക്കുന്നുണ്ടോ? നാട്ടിൽ ഇതൊക്കെയറിയുവാൻ സമ്മതന്മാരായ ചാരന്മാരെ വെക്കണം. 'എന്റെ വൃത്താന്തം ജനങ്ങൾ അറിയുന്നുണ്ടോ, ജനങ്ങൾ എന്നെ വാഴ്ത്തുന്നുണ്ടോ, ആക്ഷേപിക്കുന്നുണ്ടോ, നാട്ടുകാർക്കു ബോദ്ധ്യപ്പെടുന്നുണ്ടോ, രാഷ്ട്രത്തിൽ പുകഴ്ത്തപ്പെടുന്നുണ്ടോ? ഇക്കാര്യം' എപ്പോഴും ചിന്തിക്കണം. ധർമ്മജ്ഞരായി ധൈര്യത്തോടെ പോരിൽ മാറാത്തവരായി നാട്ടിൽ എല്ലാവരും ജീവിക്കണം. മറിച്ചാകരുത് രാജാവിന്റെ അനുയായികളാരും.

എല്ലാ അമാത്യന്മാരിലും മദ്ധ്യസ്ഥന്മാരിലും ആരൊക്കെ നിന്നെ വാഴ്ത്തുന്നുണ്ടോ ആരൊക്കെ നിന്ദിക്കുന്നുണ്ടോ അവരെയൊക്കെ സൽക്കാരപൂർവ്വം വെക്കുക. അതിൽ ആക്ഷേപം തോന്നരുത്. തികച്ചും എല്ലാവരേയും രുചിപ്പിക്കാൻ ആർക്കും കഴിയുകയില്ല. എല്ലാ കൂട്ടരിലും ശത്രുമിത്രങ്ങളും ഉദാസീനന്മാരും ഉണ്ടാകും."

യുധിഷ്ഠിരൻ പറഞ്ഞു: "ബാഹുബലം തുല്യമായിട്ടുള്ളവരിൽ, ഗുണങ്ങൾ തുല്യമായിട്ടുള്ളവരിൽ, ഒരാൾക്ക് ലോകം ഭുജിക്കുവാൻ എങ്ങനെ അവകാശം ലഭിക്കും?"

ഭീഷ്മൻ പറഞ്ഞു: "അചരത്തെ ചരങ്ങൾ ഭക്ഷിക്കുന്നു. തേറ്റയുള്ളവൻ തേറ്റയില്ലാത്തതിനെ തിന്നുന്നു (പുലി മാനിനെ തിന്നും). വിഷമുള്ള സർപ്പം വിഷമില്ലാത്ത സർപ്പത്തെ പിടിച്ചു തിന്നുന്നു. ഈമാതിരി തന്റെ ശത്രുവെപ്പറ്റി താൻ ചിന്തിക്കണം. കരുതിയില്ലെങ്കിൽ കഴുകൻ ശവത്തിൽ വന്നു വീഴുന്നമാതിരി ശത്രുക്കൾ ദേഹത്തിൽ വന്നുവീഴും. നിന്റെ നാട്ടിൽ കച്ചവടക്കാർ കരം കൊടുക്കുന്നതിൽ വെറുക്കുന്നില്ലല്ലോ? കാട്ടിൽ ചുറ്റിക്കറങ്ങുന്നവരും അല്പം ധനം കൊടുത്ത് അധികം വസ്തുക്കൾ വാങ്ങുന്നവരുമായ വ്യാപാരികൾ നാടുവിട്ടുപോകുന്നില്ലല്ലോ? കൃഷിക്കാരും പീഡിപ്പിക്കപ്പെടുന്നില്ലല്ലോ? രാജ്യം ഭരിക്കുന്നവർ ശത്രുക്കളായ മറ്റുള്ളവരെയൊക്കെ നാടുകടത്തും. ദേവന്മാരും പിതൃക്കൾപോലും ജീവിക്കുന്നത് അവർക്ക് വേണ്ടത് ഇവിടെ നല്കുന്നതുകൊണ്ടാണ്. ഇതാണു രാജാക്കന്മാർക്കുള്ള രാഷ്ട്രവൃത്തി. ഇതാണ് രാഷ്ട്രഗുപ്തിയും. ഇക്കാര്യത്തെപ്പറ്റി വീണ്ടും പറയുന്നുണ്ട്."

**90. ഉതത്ഥ്യഗീത** – ഭീഷ്മൻ പറഞ്ഞു: "പണ്ടു ബ്രഹ്മവിത്തമനും ആംഗിരസ്സുമായ ഉതത്ഥ്യൻ മാന്ധാതാവായ യൗവനാശ്വനോട് ഇഷ്ടത്തോടെ പറഞ്ഞുകൊടുത്തതായ കാര്യങ്ങൾ അപ്രകാരംതന്നെ ഞാൻ നിനക്കു പറഞ്ഞുതരാം. യുധിഷ്ഠിരാ, നീ മനസ്സിരുത്തി കേൾക്കുക."

ഉതത്ഥ്യൻ പറഞ്ഞു: "രാജാവ് നിലകൊള്ളുന്നത് ധർമ്മരക്ഷണത്തിന്നാണ്, അല്ലാതെ കാമോപഭോഗത്തിന്നല്ല. മാന്ധാതാവേ, നാടു കാക്കുന്ന രാജാവ് അതിന്നുള്ളതാണെന്നു നീ ധരിക്കുക.

രാജാവ് ധർമ്മം അനുഷ്ഠിച്ചാൽ ദേവഭാവം കൈക്കൊള്ളും. അധർമ്മമാണ് രാജാവ് ചെയ്യുന്നതെങ്കിലോ അവൻ നരകത്തിൽ പതിക്കുകയും ചെയ്യും. എല്ലാ ജീവജാലവും ധർമ്മത്താൽ നിലനില്ക്കുന്നു. ധർമ്മമോ നില്ക്കുന്നത് രാജാവിലാണുതാനും. നന്നായി ധർമ്മം നടത്തുന്നവൻ ആരോ, അവനാണ് രാജാവ്, ധർമ്മാത്മാവായ രാജാവ് ലക്ഷ്മീവാനാണ്. ധർമ്മംതന്നെയാണ് അവൻ. രാജാവിൽ ധർമ്മമില്ലെങ്കിൽ ഗൃഹംവിട്ട് ദേവന്മാർ പോലും പൊയ്ക്കളയും. 'ധർമ്മമില്ല അവിടെ' എന്നു വിളിച്ചു പറയുകയും ചെയ്യും.

സ്വധർമ്മത്തിൽ നില്ക്കുന്നവർക്ക് അർത്ഥസിദ്ധിയുണ്ടാകും. ലോകമെല്ലാം പിൻതുടർന്നുകൊണ്ടിരിക്കുന്നത് ആ മംഗളംതന്നെയാണ്.

പാപിയെ രാജാവ് തടഞ്ഞില്ലെങ്കിൽ വലിയ അനർത്ഥങ്ങളുണ്ടാകും. ധർമ്മവൃത്തമൊക്കെ നശിക്കും അധർമ്മം വർദ്ധിക്കും. ഭയം രാവും പകലും ഒരുപോലെയുണ്ടാകും. ഇതൊക്കെ പാപിയെ തടഞ്ഞില്ലെങ്കിൽ വന്നുകൂടും.

ഇത് എന്റേയാണ് എന്നു പറയുവാൻ പറ്റാത്ത മട്ടിലാകും. ധർമ്മത്താൽ സജ്ജനങ്ങൾക്കു സ്വന്തമായി ഒന്നും ഉണ്ടാകാൻ

നിവൃത്തിയില്ലാതാകും. ലോകത്തിൽ ഒന്നിന്നും ഒരു വ്യവസ്ഥയും ഉണ്ടാവുകയില്ല, പാപിയെ തടഞ്ഞില്ലെങ്കിൽ.

ഭാര്യയുണ്ടാവുകയില്ല. ആരെങ്കിലും തട്ടിക്കൊണ്ടു പോകും. പശുക്കളേയും കൊണ്ടുപൊയ്ക്കളയും. വയൽ സ്വന്തമാക്കാൻ സാധിക്കയില്ല. വീടും ഇല്ലാതാകും. മനുഷ്യർക്ക് സ്വന്തമായി ഒന്നും ഉണ്ടാവുകയില്ല, പാപിയെ തടഞ്ഞില്ലെങ്കിൽ.

ദേവന്മാർ പൂജയേല്ക്കുകയില്ല. പിതൃക്കൾ സ്വധയേല്ക്കുകയില്ല. അതിഥികൾ സൽക്കരിക്കപ്പെടുകയില്ല. പാപിയെ തടഞ്ഞില്ലെങ്കിൽ ഇതൊക്കെയാണ് നില.

വ്രതമുള്ള ദ്വിജന്മാർ വേദം പഠിക്കാതാകും. വിപ്രന്മാർ യജ്ഞം ചെയ്യുകയില്ല. വൃദ്ധന്മാരുടെമാതിരി എല്ലാ സത്വങ്ങൾക്കും മനുഷ്യർക്കും മനസ്സ് ഉഴലും. രാജാവേ, ഇതൊക്കെ പാപികൾക്കു ശക്തികൂടിയാൽ സംഭവിക്കുന്ന കുഴപ്പങ്ങളാണ്.

ഋഷിമാർ രണ്ടു ലോകത്തേയും മനസ്സിലാക്കി രാജാവിനെ സൃഷ്ടിച്ചു. വർദ്ധിച്ചുണ്ടായ ജീവികളെ രക്ഷിക്കുന്നതിന് രാജാവ് ധർമ്മേശനായിത്തീരും. ആരിൽ ധർമ്മം വിളങ്ങുന്നുവോ അവനാണ് മന്നവൻ. ധർമ്മം വിട്ടവൻ വൃഷലനാണെന്നു ദേവന്മാർ പറയുന്നു.

ധർമ്മം വർദ്ധിച്ചാൽ എപ്പോഴും എല്ലാ ജീവിയും വർദ്ധിക്കും. അത് ഇടിഞ്ഞാൽ എല്ലാം ഇടിയും. അതുകൊണ്ടു ധർമ്മം നശിപ്പിക്കരുത്. ധനാർത്ഥം ധർമ്മം അലിയും; ധാരണയ്ക്ക് അതു ദൃഢമാകും. അകാര്യങ്ങൾക്കു ധർമ്മത്തെ ഒരു അതിരായി വെച്ചു. ജീവികൾക്ക് വളർച്ചയ്ക്കുവേണ്ടി ബ്രഹ്മാവ് ധർമ്മത്തെ സൃഷ്ടിച്ചു. അതുകൊണ്ട് പ്രജാനുഗ്രഹത്തിന്നായി ധർമ്മം നടത്തണം. രാജശ്രേഷ്ഠാ, ധർമ്മമാണ് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത്. കാമക്രോധങ്ങളെ വിട്ട് രാജാവേ, നീ ധർമ്മത്തെത്തന്നെ രക്ഷിക്കുക. രാജാക്കന്മാർക്ക് പ്രത്യേകിച്ചും ധർമ്മം ശ്രേഷ്ഠതരമാണ്; ശ്രേയസ്കരവുമാണ്. വിപ്രധർമ്മത്തിന്റെ മൂലവുമാണ്. അതുകൊണ്ട് അവൻ പൂജ്യനാണ്. മാന്ധാതാവേ, നീ ബ്രാഹ്മണർക്ക് എന്താണ് ഇഷ്ടമായിട്ടുള്ളതെങ്കിൽ അതു ചെയ്യുക. നന്മ ചെയ്യുന്നതിൽ മത്സരിക്കുക. അവർക്ക് അനിഷ്ടം ചെയ്യുകയാണെങ്കിൽ രാജാവിന്ന് ഭയം ബാധിക്കും. ബാല്യംകൊണ്ട്, അല്പബുദ്ധികൊണ്ട്, ബ്രാഹ്മണദ്രോഹം വൈരോചനനായ ബലി ചെയ്തു അവന്ന് വലിയ പ്രതാപത്തോടെ ശ്രീ നില്ക്കുന്ന സന്ദർഭത്തിൽ അവൾ ബലിയെ വിട്ടുപോയി. അവനിൽനിന്നു വിട്ടുപോയ ശ്രീ ഇന്ദ്രനെ ചെന്ന് ആശ്രയിച്ചു. സുരേന്ദ്രനിൽ ശ്രീ കണ്ടപ്പോൾ ബലി പശ്ചാത്തപിച്ചു. ഇതാണ് അസൂയയ്ക്കും ദുരഭിമാനത്തിന്നും കിട്ടുന്ന ഫലം. ഹേ മാന്ധാതാവേ, നീ ധരിക്കു! നിന്റെ പ്രതാപശ്രീ നശിക്കരുത്. ശ്രീ അധർമ്മവുമായി ചേർന്നപ്പോൾ അവൾക്ക് ഒരു പുത്രൻ ജനിച്ചു. അവന്റെ പേര് ദർപ്പം (അഹങ്കാരം) എന്നാണ് എന്ന് ശ്രുതി പറയുന്നു. അവൻ വളരെ ഭൂസുരന്മാർക്കും ദേവന്മാർക്കും വ്യയമുണ്ടാക്കി. വളരെ രാജർഷിമാർക്കും നാശം അവൻ വരുത്തിവെച്ചു. അത് രാജാവേ, നീ ധരിക്കണം. ദർപ്പമെന്നവൻ രാജാവാണ്. ആ രാജാവിനെ നീ ജയിക്കണം. ജയിച്ചാൽ അവൻ ദാസനാകും.

ദർപ്പത്തോടുകൂടിയ ധർമ്മത്തെ സേവിക്കാത്തവിധം മാന്ധാതാവേ, നീ നടക്കുക, നിനക്ക് ദീർഘകാലത്തെ നിലനില്പ് നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ.

മത്തൻ, പ്രമത്തൻ, ഉന്മത്തൻ, പാഷണ്ഡൻ ഇവരുടെയെല്ലാം സാഹചര്യവും, കൂട്ടുകെട്ടും നീ വിശേഷിച്ചും ഉപേക്ഷിക്കണം. മന്ത്രവിശേഷണത്താൽ താഴ്ത്തപ്പെട്ട സ്ത്രീകൾ, പർവ്വതം, വിഷമമായ ദുർഗ്ഗം, ആന, കുതിര, പാമ്പ് എന്നിവയിൽ വളരെ കരുതലോടെ ജീവിക്കുക. രാത്രിയിലെ സഞ്ചാരം ഒഴിവാക്കുക. ദുരഭിമാനം, പിശുക്ക്, ക്രോധം, ഡംഭം ഇവയൊഴിവാക്കുക. അറിയാത്ത സ്ത്രീകളിലും, നപുംസകസ്ത്രീകളിലും, സ്വൈരിണികളായ പെണ്ണുങ്ങളിലും, പരസ്ത്രീകളിലും, കന്യകമാരിലും മൈഥുനം ചെയ്യരുത്. വർണ്ണസങ്കരം മൂലം കുലങ്ങളിൽ പാപരക്ഷസ്സുണ്ടാകും. ആണല്ലാത്ത അംഗഹീനൻ, സുചകന്മാർ, അചേതനന്മാർ ഇങ്ങനെയുള്ളവരൊക്കെ നാട്ടിൽ ഉണ്ടാകും. രാജാവ് തെറ്റിനടന്നാലത്തെ ഫലമാണിത്.

വിശേഷിച്ചും രാജാവ് നാട്ടുകാരുടെ ഹിതംനോക്കി നടക്കണം. രാജാവ് അധർമ്മിയായാൽ പ്രജാസങ്കരം ഉണ്ടാക്കും. അപ്പോൾ ഉഷ്ണത്തിൽ ശീതം ഉണ്ടാകും. ശീതത്തിൽ ശീതം ഉണ്ടാവുകയില്ല. അതിവൃഷ്ടി, അനാവൃഷ്ടി, വ്യാധി ഇവ ലോകരിൽ വന്നുകൂടും. നക്ഷത്രങ്ങൾ ഉദിക്കും. എന്നാൽ അതോടൊപ്പം ഘോരഗ്രഹങ്ങളും ഉദിക്കും. വളരെ ഉൽപ്പാതങ്ങൾ രാജാവിന്ന് നാശമുണ്ടാക്കുന്നവിധം കാണും.

തന്നെ കാക്കുവാൻ കൊള്ളാത്ത രാജാവ് നാട്ടുകാരെ കാക്കാൻ തീർച്ചയായും കൊള്ളില്ല. അവന്റെ നാട്ടുകാർ ഇടഞ്ഞാൽ അവന്ന് നാശം സംഭവിക്കും. രണ്ടാൾ ഒരുത്തന്റെ മുതൽ അപഹരിക്കും. പലരുംകൂടി ആ രണ്ടുപേരുടെ ധനവും അപഹരിക്കും. കുമാരികൾക്ക് ദോഷം ഉണ്ടാകും. ഇതാണ് രാജാവ് ദുഷിച്ചാലുണ്ടാവുക.

എന്റേത് ഇത് എന്നു മനുഷ്യരിൽ ഒരുത്തനും പറയാനാവുകയില്ല. രാജാവ് ധർമ്മം കൈവിട്ട് പ്രമാദത്തിൽപ്പെട്ടുപോയാൽ നാട്ടിലെ കഥ ഇത്തരത്തിലായിത്തീരും."

**91. ഉതത്ഥ്യഗീത –** ഉതത്ഥ്യൻ പറഞ്ഞു: "വേണ്ടകാലത്ത് മഴ പൊഴിക്കുന്ന കാർമേഘവും ധർമ്മം നടത്തുന്ന രാജാവും ഇവ രണ്ടും സമ്പത്തുകളാണ്. ഇവ രണ്ടുമാണ് നാട്ടുകാർക്ക് സമൃദ്ധിയും സൗഖ്യവും ദാനം ചെയ്യുന്നത്. രജകന്ന് വസ്ത്രത്തിന്റെ ചളി നീക്കുവാൻ സാധിക്കയില്ലെങ്കിൽ അവനെക്കൊണ്ടെന്തു കാര്യം? അതുപോലെ നാലു വർണ്ണങ്ങളേയും ശുദ്ധിയാക്കിനിറുത്തുവാൻ രാജാവിന്ന് കഴിയണം. നാലു വർണ്ണങ്ങൾ എന്നു പറയുന്നത് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നിവരാണ്. നാലാമത്തേവനായ ശൂദ്രൻ മുൻപറഞ്ഞ മൂന്നുപേർക്കും വേലയ്ക്കു നില്ക്കുന്നവനാണ്. ശൂദ്രനിൽ ദാസ്യവും, വൈശ്യനിൽ കൃഷിയും, ക്ഷത്രിയനിൽ നീതിപാലനവും, ബ്രാഹ്മണനിൽ ബ്രഹ്മചര്യം തപം, മന്ത്രം, സത്യം എന്നിവയും നില്ക്കുന്നു. അവരിൽ ക്ഷത്രിയൻ, വസ്ത്രശുദ്ധിചെയ്യുന്ന രജകനെപ്പോലെ ശീലദോഷങ്ങൾ തീർക്കുന്നവനാണ്. അവനാണ് ഈ കാരണത്താൽ പ്രജാപതിയും പിതാവുമായി നില്ക്കുന്നത്.

നാല് യുഗങ്ങൾ, കൃത ത്രേത ദ്വാപര കലികൾ രാജസ്യഷ്ട്രങ്ങളാണ്. രാജവൃത്തങ്ങളാണ് ശരിക്കു പറഞ്ഞാൽ യുഗം എന്നത് രാജാവുതന്നെയാണ്. നാലു ജാതിക്രമം, നാലു വേദം, നാലാശ്രമം ഇവയൊക്കെ രാജാവ് തെറ്റിനടന്നാൽ പിഴച്ചുപോകും. അഗ്നിഹോത്രം, ത്രയീവിദ്യ, ദക്ഷിണാഢ്യങ്ങളായ മഖങ്ങൾ ഇവയൊക്കെ പിഴച്ചുപോകും.

രാജാവാണ് ഭൂതകർത്താവ്. രാജാവാണ് മുടിക്കുന്നവനും, അവൻ ധർമ്മാത്മാവാകുമ്പോൾ കർത്താവും അധർമ്മാത്മാവാകുമ്പോൾ നാശകനുമാകുന്നു. രാജാവിന്റെ ഭാര്യമാർ, മക്കൾ, സുഹൃത്തുക്കൾ, ബന്ധുക്കൾ ഇവരൊക്കെച്ചേർന്ന് രാജാവ് തെറ്റി നടക്കുകയാണെങ്കിൽ വിലപിക്കും. ആന, കുതിര, കോവർകഴുത, പശു, ഒട്ടകം, കഴുത എന്നുതന്നെയല്ല, സകല ജീവികളും രാജാവ് അധർമ്മംചെയ്യുകയാണെങ്കിൽ ദുഃഖത്തിന്ന് പാത്രങ്ങളാകും. മാന്ധാതാവേ, ബ്രഹ്മാവ് ദുർബ്ബലന്നായി ബലം തീർത്തു. ബലമില്ലാത്ത സർവ്വജീവികളും ആ ബലത്തിൽ നില്ക്കുകയാണ്. ഏതെല്ലാം ജീവികളാണ് സേവിക്കുന്നത്, അതിൽ ആരൊക്കെച്ചേർന്ന് നില്ക്കുന്നു, അവരൊക്കെ രാജാവ് തെറ്റിനടക്കുകയാണെങ്കിൽ ദുഃഖിക്കുകതന്നെ ചെയ്യും. ദുർബ്ബലന്മാരുടെ ശാപം വലുതാണ്. മുനിയുടെ കോപം വലുതാണ്. ആശീവിഷത്തിന്നും ഉള്ള ശക്തി കടുത്തതാണ്. ഇവയെല്ലാം സഹിക്കവയ്യാത്തവയാണ്. അതുകൊണ്ട് ദൗർബ്ബല്യം അവരിൽ കാണിക്കരുത്.

താതാ! ദുർബ്ബലന്മാരെ നീ ഒരിക്കലും അവമാനിക്കരുത്. ദുർബ്ബലന്മാർ ശാപദൃഷ്ടിയോടെ നിന്നെ നോക്കിയാൽ നീ ബന്ധുജനങ്ങളോടുകൂടി വെന്ത് നശിച്ചുപോകും. ദുർബ്ബലന്മാർ ചുട്ട വംശത്തിൽ പിന്നെ ഒന്നും മുളയ്ക്കുകയില്ല. വേരോടെ ചുട്ടെ

രിച്ചുകളയും. അതുകൊണ്ട് ദുർബ്ബലന്മാരെ കെടുത്തിക്കളയരുത്. ബലത്തേക്കൾ മെച്ചമുളളത് ബലമില്ലായ്മയാണ്. അതാണ് അതിബലമായിട്ടുളളത്. അബലൻ ചുട്ടുനശിപ്പിച്ച ബലവാന് ഒന്നും ശേഷിക്കുകയില്ല. അവമാനിച്ച് അടച്ചു തകർക്കപ്പെട്ടവൻ, രക്ഷകിട്ടാതിരിക്കുകയാണെങ്കിൽ, ആ മനുഷ്യൻ ഏല്പിച്ച ദണ്ഡം രാജാവിനെ ബാധിച്ച് ഹനിച്ചുകളയും. ഉണ്ണീ, നീ ദുർബ്ബലന്മാരോട് ബലപ്രയോഗം നടത്തി ഒന്നും നേടരുത്. അവർ നിന്നെ തീക്കൊളളികൊണ്ട് ചുടുന്നപോലെ ദുർബ്ബലവീക്ഷണം കൊണ്ട് ചുട്ടുകളയാതെ നോക്കണം.

പാഴിൽ ഒരാളെ കുറ്റപ്പെടുത്തുകയാണെങ്കിൽ അവർ കരഞ്ഞ് ഒഴുക്കുന്ന കണ്ണുനീർ മിത്ഥ്യാഭിശംസനത്താൽ പുത്രന്മാരെയും പശുക്കളേയും, കൊന്നുകളയും. നിന്നിലോ മക്കളിലോ പുത്രന്മാരിലോ പൗത്രന്മാരിലോ പെട്ടെന്നു ഫലം നല്കുകയില്ല; ചെയ്ത പാപം ഉടനെ ഫലിക്കയില്ല. പശു പതുക്കെയാണല്ലോ ഫലം നല്കുക. ദുർബ്ബലൻ എവിടെ കൊല്ലപ്പെടുന്നുവോ, എവിടെ രക്ഷകിട്ടാതിരിക്കുന്നുവോ, അവിടെ വലിയ ദാരുണമായ ശിക്ഷ ദൈവം നല്കും. ബ്രാഹ്മണരെപ്പോലെതന്നെ നാട്ടുകാരും ഭിക്ഷാടനം തുടർന്നാൽ അവർ വീണ്ടും ഭിക്ഷുരൂപമെടുത്ത് രാജാവിനെ കൊന്നുകളയും. രാജാവിന്റെ നാട്ടിൽ വളരെപ്പേർ രാജപുരുഷന്മാരായി സഞ്ചരിച്ച് ദ്രോഹിക്കാൻ തുടങ്ങിയാൽ അതുകൊണ്ടുളള വലിയ പാപം നൃപന്ന് വന്നുകൂടും. യുക്തിയോടെ ദ്രവ്യം കാമലോഭംകാരണം ഹരിക്കുവാൻ തുടങ്ങിയാൽ കുഴങ്ങിയ യാചകന്മാർക്ക് എന്തു രക്ഷ? അതും രാജാവിന്ന് ആപത്തുണ്ടാക്കും. മരം മുളയ്ക്കും, വലുതാകും. അത് കായ്ച്ച് നില്ക്കും. അപ്പോൾ അതിനെ ജീവജാലങ്ങൾ ചെന്ന് ആശ്രയിക്കും. മരം മുറിച്ചുകളഞ്ഞാലോ, എന്ത് സംഭവിക്കും? ആ മരത്തെ ആശ്രയിച്ച ജീവികൾക്ക് പാർപ്പിടമില്ലാതാകും.

രാഷ്ട്രത്തിൽ ശ്ലാഘ്യമായ ധർമ്മവും സംസ്കാരവും രാജഗുണം പറയുന്നവർ അനുസരിക്കുന്നു. ധർമ്മത്തിൽ തെറ്റിദ്ധരിച്ച് അവർ അധർമ്മം ചെയ്താലോ, അധർമ്മത്തെ ചെയ്ത ധർമ്മം നശിപ്പിക്കും. ദുഷ്കൃതം സുകൃതത്തെ നശിപ്പിക്കും. അറിഞ്ഞിട്ടും പാപികൾ ദുർമ്മാർഗ്ഗത്തിൽ സഞ്ചരിച്ചാൽ സത്തുക്കളുടെ കലി രാജാവിനെ ബാധിക്കും. പ്രഭു അശിഷ്ടരെ ശാസിച്ചാൽ ആ രാജാവിന്ന് രാജ്യം അഭിവൃദ്ധിപ്പെടും. അമാത്യന്മാരെ സൽക്കരിച്ച് ഏത് രാജാവ് മന്ത്രത്തിലും പോരിലും നിയമിക്കുന്നുവോ ആ രാജാവിന്റെ രാഷ്ട്രത്തിന്ന് വളർച്ചയുണ്ട്. വളരെക്കാലം ആ രാജാവ് ഭൂമിയൊട്ടുക്കും അനുഭവിക്കുന്നതാണ്.

നല്ല കർമ്മങ്ങളും, നല്ല മട്ടിൽ പറയുന്ന വാക്കുകളും, കണ്ടും കേട്ടും അറിഞ്ഞ് രാജാവ് പൂജിക്കുന്നതായാൽ ആ രാജാവ് മുഖ്യമായ ധർമ്മത്തെ നേടുന്നതാണ്. അമാത്യന്മാരെ നിന്ദിക്കാതെ ഗുണങ്ങളെ പങ്കിട്ടുകൊടുക്കുകയാണ് വേണ്ടത്. ഗർവ്വിക്കുന്ന ശക്തനെ കൊല്ലുകയുംവേണം. അത് ഭൂപന്ന് ധർമ്മമാണ്.

നല്ലവാക്കുകൊണ്ടും, ദേഹംകൊണ്ടും, കർമ്മംകൊണ്ടും എല്ലാം കാത്തുരക്ഷിക്കുക. തെറ്റു ചെയ്താൽ പുത്രനായാലും ക്ഷമിക്കരുത്. ഇതാണ് രാജാവിന്റെ ധർമ്മം. ദുർബ്ബലന്മാർക്കു പങ്കിട്ട് രാജാവ് ഭുജിക്കുകയാണു വേണ്ടത്. അങ്ങനെ ചെയ്താൽ രാജാവിന്ന് സഹായികളായി വളരെ ബലവാന്മാരുണ്ടാകും. ഇത് ഭൂപന്റെ ധർമ്മമാണ്.

രാജ്യങ്ങളെ രക്ഷിക്കുക, ദസ്യുക്കളെ അകറ്റുക, പോരിൽ ജയം നേടുക ഇതൊക്കെ രാജാവിന്റെ ധർമ്മമാണ്. കർമ്മത്താലോ, വാക്കിനാലോ പാപം ചെയ്യുന്നതായാൽ അവൻ പ്രിയനായാലും അവനിൽ പൊറുക്കരുത്. ഇത് ഭൂപന്റെ ധർമ്മമാണ്.

തന്നെ ശരണംപ്രാപിക്കുന്നവരെ സ്വപുത്രനെയെന്നപോലെ രാജാവ് രക്ഷിക്കണം. മര്യാദ തെറ്റിക്കാതിരിക്കുകയും വേണം. ഇത് ഭൂപന്റെ ധർമ്മമാണ്.

ശ്രദ്ധയോടുകൂടി ദക്ഷിണകൾ ധാരാളമുളള യജ്ഞങ്ങൾചെയ്യുക. അതിൽ കാമദ്വേഷമോ സ്പർശിക്കരുത്. ഇതു ഭൂപാലന്റെ ധർമ്മമാണ്. ദരിദ്രന്മാരുടേയും, അനാഥരുടേയും, വൃദ്ധന്മാരുടേയും കണ്ണുനീർ തുടയ്ക്കുക. ജനങ്ങൾക്ക് ഹർഷമുണ്ടാക്കുന്ന കാര്യങ്ങൾ ചെയ്യുക. ഇത് രാജാവിന്റെ ധർമ്മമാണ്.

മിത്രങ്ങളെ രക്ഷിക്കുക, ശത്രുക്കളെ അമർക്കുക, സാധുക്കളെ പൂജിക്കുക. അത് രാജാവിന്റെ ധർമ്മമാണ്. പ്രീതിയോടെ സത്യത്തെ പാലിക്കുക. നിത്യം ഭൂദാനങ്ങൾ ചെയ്യുക. പാന്ഥന്മാരേയും, ഭൃത്യരേയും രക്ഷിക്കുക. ഇത് രാജാവിന്റെ ധർമ്മമാണ്.

അനുഗ്രഹവും നിഗ്രഹവും ഇവ രണ്ടും ആരിൽ ദൃഢമായി നില്ക്കുന്നുവോ, ആ രാജാവ് ഫലം നേടുന്നതാണ്. ഈ ലോകത്തിൽ മാത്രമല്ല പരലോകത്തും ഫലം അനുഭവിക്കും.

അല്ലയോ മാന്ധാതാവേ, രാജാവ് ധാർമ്മികന്മാർക്ക് ശമനും മഹേശ്വരനുമാണ്. പ്രാണനെ അടക്കി ജീവിക്കണം. അടക്കാത്തവനോ, അധഃപതിക്കുകതന്നെചെയ്യും.

ഋത്വിക്, പുരോഹിതൻ, ആചാര്യൻ എന്നിവരെ പൂജിച്ച് മാനമായി ഗൃഹത്തിൽ സൽക്കരിക്കുക. ഇത് ഭൂപന്റെ ധർമ്മമാണ്.

യമൻ എപ്രകാരം അശേഷജീവലോകത്തേയും നിർവ്വിശേഷമായി അടക്കിഭരിക്കുന്നുവോ, അതുപോലെ രാജാവും എല്ലാത്തരം പ്രജകളേയും അടക്കിഭരിക്കണം.

യുധിഷ്ഠിരാ, സഹസ്രാക്ഷനായ ഇന്ദ്രനോട് രാജാവ് എപ്പോഴും ഉപമിക്കപ്പെടുന്നു. അവൻ ഏത് ധർമ്മമായിക്കാണുന്നുവോ, അതാണ് ധർമ്മം. പ്രമാദംകൂടാതെ ക്ഷമാശീലനായിത്തീരുവാൻ രാജാവ് ശ്രമിക്കണം. ധൃതിമാനും, മതിമാനുമായി എപ്പോഴും ജീവജാലങ്ങളിൽ നന്മതിന്മകളെ പരീക്ഷിച്ചറിയണം. എല്ലാവരേയും സസന്തോഷം സ്വാഗതംചെയ്ത്, ദാനങ്ങൾ കൊടുത്ത്, മധുരവാക്കു പറഞ്ഞ് പൗരന്മാരേയും, ജാനപദന്മാരേയും സന്തോഷവാന്മാരായി രാജാവ് കാക്കണം.

സമർത്ഥനല്ലാത്ത രാജാവ് ലോകരെ രക്ഷിക്കുവാൻ കഴിയാത്തവനാകുന്നു. ഉണ്ണീ, യുധിഷ്ഠിരാ! രാജ്യഭാരം അത്ര എളുപ്പമുളള കാര്യമല്ല; മഹാ ഭാരമുളള കാര്യമാണ്.

ദണ്ഡനീതി അറിയുന്ന രാജാവ് പ്രാജ്ഞനും ശൂരനുമാണെങ്കിൽ അവൻ പ്രജാരക്ഷണത്തിന്ന് ശക്തിയുളളവനാണെന്ന് കരുതാം. ദണ്ഡനീതി അറിയാത്തവനും, ബുദ്ധികെട്ടവനും, ക്ലീബനുമായ രാജാവ് പ്രജാരക്ഷണത്തിന്ന് പറ്റിയവനല്ല.

നല്ല യോഗ്യത കാഴ്ചയ്ക്കുളളവരും, കുലീനന്മാരും, കൂറുളളവരും, സമർത്ഥന്മാരും, പണ്ഡിതന്മാരുമായവരാൽ ഹേ യുധിഷ്ഠിരാ, നീ താപസാശ്രമികളുടെ ബുദ്ധിയെ അറിയുക. അങ്ങനെ അറിഞ്ഞുകഴിഞ്ഞാൽ നിനക്ക് എല്ലാ ജീവികളുടെ ധർമ്മവും അറിയുവാൻ കഴിയും. നിന്റെ പേര് സ്വന്തം നാട്ടിലും പരദേശത്തും പ്രസിദ്ധമാകും. നിന്റെ ധർമ്മം നശിക്കുകയുമില്ല. അതുകൊണ്ട് അർത്ഥം, കാമം ഇവയേക്കാൾ ധർമ്മം ഉത്തമമാണെന്ന് ധരിക്കണം. ധർമ്മാത്മാവ് ഈ ലോകത്തും പരലോകത്തും സുഖിക്കും.

പൂജ്യന്മാരായ ജനങ്ങൾ ഭാര്യയേയും, പുത്രന്മാരേയും ഉപേക്ഷിച്ചുവെന്നു വരാം. എല്ലാർക്കും ഇഷ്ടപ്പെട്ടത് സ്വാഗതസ്വീകരണവും, ദാനവും, മധുരമായ ഭാഷണവുമാണ്.

അപ്രമാദവും, ശൗചവും, രാജാവിന്ന് ഭൂതിസാധനമാകുന്നു. ഇവയിൽ മാന്ധാതാവേ, എപ്പോഴും പ്രമാദം പാടില്ല. പൗരന്മാരുടേയും തന്റേയും ദോഷങ്ങളും, തെറ്റുകളും മനസ്സിലാക്കി രാജാവ് അപ്രമാദിയായി വാഴുക. തന്റെ ഛിദ്രം (കുറ്റം) അന്യൻ കാണരുത്. ശത്രുവിന്റെ ഛിദ്രം (പഴുത്) കണ്ട് പ്രഹരിക്കുകയും വേണം.

ഈ പറഞ്ഞതാണ് ഇന്ദ്രന്റെ നടപടി. യമന്റേയും, വരുണന്റേയും വൃത്തവും ഇതുതന്നെയാണ്. മിക്ക രാജർഷികളും ഇത്തരക്കാർതന്നെയാണ്. നീയും അത് കണ്ടറിയുക.

രാജർഷിമാർ ഏതു നടപടി സ്വീകരിച്ചുവോ, അത് നീയും നടത്തുക. ദിവ്യമായ മാർഗ്ഗം അവലംബിച്ച് ഹേ ഭരതർഷഭാ, നീ പൊയ്ക്കൊളളുക. ധർമ്മം തെറ്റാതെ നടക്കുന്ന രാജാവിനെ ഇഹ

ത്തിലും പരത്തിലും ദേവർഷിമാരും, പിതൃക്കളും, ഗന്ധർവ്വന്മാരും വാഴ്ത്തിസ്തുതിക്കും."

ഭീഷ്മൻ പറഞ്ഞു: "ഉതത്ഥ്യൻ ഇപ്രകാരം ഉപദേശിച്ചപ്പോൾ അതു കേട്ടു ഗ്രഹിച്ച മാന്ധാതാവ് അപ്രകാരമൊക്കെ നിശ്ശങ്കം ചെയ്തു. അങ്ങനെ ഏകച്ഛത്രാധിപതിയായി ഭൂമണ്ഡലം വാണു അല്ലയോ യുധിഷ്ഠിരാ! ഭവാനും മാന്ധാതാവിനെപ്പോലെ ധർമ്മം അനുഷ്ഠിച്ച് ഈ ഭൂമണ്ഡലം രക്ഷിക്കുക. എന്നാൽ സ്വർഗ്ഗത്തിലും ഭവാനു സ്ഥാനം ലഭിക്കും."

**92. വാമദേവഗീത –** യുധിഷ്ഠിരൻ പറഞ്ഞു: "ധർമ്മസ്ഥാനത്തെ അർത്ഥിക്കുന്ന ധാർമ്മികനായ രാജാവു നില്ക്കേണ്ടത് എങ്ങനെയാണ്? ഹേ കുരുശ്രേഷ്ഠാ, ഞാൻ അങ്ങയോടു ചോദിക്കുകയാണ്. അത് എനിക്ക് അങ്ങു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "അതിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഇപ്രകാരം ഒരു കഥ പറയാറുണ്ട്. അത് അർത്ഥതത്ത്വം കണ്ടവനായ വാമദേവൻ പറഞ്ഞതാണ്. ശുചിയും, ധീമാനും, വിജ്ഞാനിയുമായ വസുമനസ്സ് എന്ന രാജാവ് തപസ്വിയായ വാമദേവർഷിയോടു ചോദിച്ചു: 'ഭഗവാനേ, അങ്ങ് എന്നെ ധർമ്മോക്തികൾ പറഞ്ഞു തന്നു ശാസിച്ചാലും. ഞാൻ എന്തു നിലയിൽ നിന്നാലാണ് സ്വധർമ്മം വിടാതിരിക്കുക?' ഈ ചോദ്യംകേട്ട് തേജസ്വിയും തപസ്വിയുമായ വാമദേവൻ, യയാതിയെപ്പോലേയും, നഹുഷനെപ്പോലേയും കാന്തിമാനും സ്വർണ്ണവർണ്ണാഭനുമായ ആ രാജാവ് ഇരിക്കെ, ഇപ്രകാരം പറഞ്ഞു."

വാമദേവൻ പറഞ്ഞു: "രാജാവേ, ഭവാൻ ധർമ്മത്തെത്തന്നെ പിൻതുടരുക. ധർമ്മത്താൽ അർത്ഥവും, കാമവും, മോക്ഷവുമൊക്കെ ഭവാൻ നേടും. ധർമ്മത്തിൽ നില്ക്കുന്ന രാജാക്കന്മാരാണ് ഈ ലോകം മുഴുവൻ ജയിച്ചവർ. അർത്ഥസിദ്ധിയേക്കാൾ ഉപരിയായി ധർമ്മത്തെകാണുന്ന രാജാവ്, സാധുവൃത്തിയിൽ മനസ്സുവെക്കുന്ന രാജാവ്, ധർമ്മംകൊണ്ടു ശോഭിക്കും.

അധർമ്മദർശിയായ രാജാവ് ബലാല്ക്കാരം തുടങ്ങുകയാണെങ്കിൽ അവനിൽനിന്നു ധർമ്മവും അർത്ഥവും ഒഴിഞ്ഞുപോകും. അസത്തും, ദുഷ്ടനുമായ മന്ത്രിയോടുകൂടിയ അവൻ ധർമ്മഘ്നനായി, ലോകവദ്ധ്യനുമായിത്തീരുന്നു. അവൻ പരിവാരങ്ങളോടുകൂടി ഉടനെ നശിച്ചുപോകും. കാര്യങ്ങളെ ചെയ്യാത്തവനും, കാമചാരിയും, വികത്ഥനനുമായ രാജാവു ഭൂമിയൊക്കെ നേടിയാലും ഉടനെ നശിക്കും. എന്നാൽ മംഗളാശയനായ, അനസൂയുവായ രാജാവ്, ജിതേന്ദ്രിയനും മതിമാനുമായ രാജാവ്, ഒഴുക്കുകൊണ്ടു സമുദ്രമെന്നപോലെ വർദ്ധിച്ചുകൊണ്ടിരിക്കും. ഞാൻ ധർമ്മം, അർത്ഥം, കാമം, നല്ലബുദ്ധി, മിത്രം ഇവകൊണ്ട് പൂർണ്ണനാണ് എന്നു രാജാവ് ഓർത്തുപോകരുത്. ഇവയിലെല്ലാമാണല്ലോ ലോകയാത്രയും നില്ക്കുന്നത്. ഈ തത്ത്വം കേട്ടറിയുന്നവന്നു സന്താനവും, കീർത്തിയും, യശസ്സും, ശ്രീയും ലഭിക്കും. ധർമ്മത്തിൽ വാശി വെടിഞ്ഞ് അർത്ഥധർമ്മവിശാരദനായ രാജാവ്, അർത്ഥത്തെ നോക്കി നേടുന്ന രാജാവ്, ശാശ്വതമായ സ്ഥാനത്തെത്തും.

നേടുന്നതിൽ ഉത്സുകനും, സ്നേഹം വെടിഞ്ഞവനും, ദണ്ഡംമൂലം പ്രജകളെ ഭയപ്പെടുത്തി നിർത്തുന്നവനുമായ സാഹസികനായ രാജാവ് ഉടനെതന്നെ നശിക്കുന്നതാണ്.

കുറ്റംചെയ്ത അപരാധിയെ ബുദ്ധികൊണ്ടു കാണാത്തവനായ ജളനായ രാജാവ് ദുഷ്കീർത്തിക്കു പാത്രമായി മരണാനന്തരം നരകത്തിൽ പോകും. വളരെ മൃദുവായി പാട്ടിൽനിന്നു മാനിക്കുന്ന ദാനശീലനായ രാജാവിന്നു വ്യസനംപറ്റിയാൽ അവന്റെ ദുഃഖത്തെ അടക്കുവാൻ ജനങ്ങൾ ശ്രമിക്കും. ധർമ്മത്തിൽ ഗുരു ഇല്ലാത്തവനും, അന്യനിൽ യാതൊരു ഉത്തരവാദിത്വവുമില്ലാത്തവനുമായി അർത്ഥലാഭത്തിൽ സ്വതന്ത്രനായി വാഴുന്ന രാജാവ് അധികംനാൾ സുഖിക്കുകയില്ല. ധർമ്മത്തിൽ ഗുരുവിനെ അനുസരിക്കുന്നവനും, സ്വാർത്ഥത്തിന്നുവേണ്ടി അർത്ഥം ആഗ്രഹിക്കാത്തവനും, ധർമ്മപ്രധാനനുമായ രാജാവ് രാജ്യംനേടി ഏറെക്കാലം സുഖമായി ഭരിക്കും."

**93. വാമദേവഗീത –** വാമദേവൻ പറഞ്ഞു: "ദുർബ്ബലനിൽ അധർമ്മത്തെ ബലവാൻ ചെയ്യുന്നതായാൽ, ആ വൃത്തികൊണ്ട് ഉപജീവിക്കുന്നതായ അവന്റെ ബന്ധുജനങ്ങൾ ആ പാപം ചെയ്തവനെ പിൻതുടർന്നു നില്ക്കുകയാണെങ്കിൽ, ആ ദുർജ്ജനങ്ങൾ നിറഞ്ഞ നാട് വേഗത്തിൽ നശിച്ചുപോകും. സ്വസ്ഥന്റെ ഏതു പ്രവൃത്തിയെ ജനം ഉപജീവിക്കുന്നുവോ വിഷമസ്ഥന്റെ അതേ വൃത്തത്തെ, നടപടിയെ, സ്വജനങ്ങൾകൂടി പൊറുക്കുകയില്ല. സാഹസികന്മാരായ ദുർജ്ജനങ്ങളെ രാജാവ് പ്രോത്സാഹിപ്പിക്കുകയാണെങ്കിൽ ശാസ്ത്രം അറിഞ്ഞുകൂടാത്ത ആ രാജാവ് ഉടനെ നശിക്കുന്നതാണ്. തോറ്റവർക്കും തോൽക്കാത്തവർക്കും വേണ്ടതായ കാര്യം അറിഞ്ഞു പ്രവർത്തിക്കാത്ത ക്ഷത്രിയൻ ക്ഷത്രധർമ്മം വിട്ടൊഴിഞ്ഞുപോകുന്നതാണ്. ധർമ്മം അനുഷ്ഠിക്കുന്ന ശത്രുരാജാവിനെ പോരിൽ പിടിച്ച്, അദ്ദേഹത്തോടുള്ള ദ്വേഷംകാരണം ആ രാജാവിനെ മാനിക്കാതിരിക്കയാണെങ്കിൽ അവനിൽനിന്നു ക്ഷത്രധർമ്മം ഒഴിഞ്ഞുപോകുന്നതാണ്.

ശക്തനായ രാജാവ് പ്രസന്നവദനനായി ആപത്തിൽ കരുണയോടെ പെരുമാറണം. പ്രിയംചെയ്യുന്ന ജീവികൾക്ക് ഒരിക്കലും ലക്ഷ്മി വിട്ടൊഴിയുകയില്ല. ആരാണോ നിന്നോട് അപ്രിയം ചെയ്യുന്നവൻ, അവന്നു കൂടുതൽ പ്രിയംചെയ്യണം. പ്രിയംചെയ്യുന്ന അപ്രിയൻ ഉടനെ പ്രിയനായിത്തീരും.

നുണ പറയാതിരിക്കുക, ഇരക്കാതിരിക്കുക, ഇഷ്ടം ചെയ്യുക, കാമം, വാശി, ദ്വേഷം എന്നിവ മനസ്സിൽവെച്ച് അതുകൊണ്ട് ധർമ്മം ഉപേക്ഷിക്കരുത്. ചോദ്യങ്ങളിൽ കൂസരുത്. കൊള്ളരുതാത്തരം പറയരുത്. വെമ്പിപ്പോകരുത്, അസൂയപ്പെടരുത്. അങ്ങനെയായാൽ ശത്രു അധീനത്തിലാകും.

പ്രിയം ലഭിക്കുമ്പോൾ ഏറ്റവും ഹർഷിക്കരുത്. അപ്രിയം ബാധിക്കുമ്പോൾ ദുഃഖിക്കരുത്. പണം കൈയിലില്ലാതാകുമ്പോൾ തപിക്കരുത്. ഇങ്ങനെയിരിക്കണം നാട്ടുകാർക്കു ഹിതം ചിന്തിക്കുന്നവൻ.

ഗുണം നോക്കി രാജാവ് നിത്യവും പ്രിയം ചെയ്യുകയാണെങ്കിൽ അവന്നു കാര്യങ്ങൾ നേടുവാൻ കഴിയും. ലക്ഷ്മി വിട്ടൊഴിയുകയുമില്ല. പ്രതികൂലത്തിൽ പിൻവാങ്ങുകയും പ്രിയത്തിൽ പിൻതുടരുകയും ചെയ്ത് എപ്പോഴും ഭജിക്കുന്നവനെ രാജാവ് ഭജിക്കണം. ഇന്ദ്രിയത്തിന്നു ഭ്രമംപറ്റാതെ ശുചിയായി അനുവൃത്തനായിരിക്കുന്ന കൂറുള്ള ഭൃത്യനെ വേണം വലിയ കാര്യങ്ങളിൽ നിശ്ചയിക്കുവാൻ. ഈ ഗുണങ്ങൾ തികഞ്ഞ് രാജാവിൽ കൂറുള്ളവൻ ആരാണോ, സ്വാമിയുടെ കാര്യം തെറ്റുകൂടാതെ നോക്കുന്ന അയാളെ കാര്യത്തിൽ നിയമിക്കണം. മൂഢൻ, ഇന്ദ്രിയപ്രീതി നോക്കുന്നവൻ, ലുബ്ധൻ, അനാര്യചരിതൻ, ശഠൻ, ഹിംസ്രൻ, ചതി വിടാത്തവൻ, ദുർബ്ബുദ്ധി, ശ്രുതി അറിയാത്തവൻ, വലിയ കാര്യങ്ങൾ വിട്ടുകളയുന്നവൻ, കള്ളുകുടിക്കുന്നവൻ, പെണ്ണുപിടിയൻ, ചൂതാട്ടക്കാരൻ, നായാട്ടുകാരൻ ഇത്തരക്കാരെ വലിയ കാര്യങ്ങൾക്കു നിശ്ചയിക്കുന്ന രാജാവിന്റെ കാര്യം അപകടത്തിലാകും. ആ രാജാവിന്റെ ഐശ്വര്യം നശിക്കുകയും ചെയ്യും.

ആത്മാവിനെ കാക്കുന്ന രാജാവ്, രക്ഷിക്കുന്നവരെ രക്ഷിക്കുകയും ചെയ്യുന്ന രാജാവ്, എവിടെയുണ്ടോ അവിടെ ആ നാട്ടുകാർ അഭിവൃദ്ധിപ്പെടും. രാജാക്കന്മാരായവർ മുൻപറഞ്ഞ എല്ലാ കാര്യങ്ങളും ചാരന്മാരെവെച്ച് അറിയണം. ഏതു രാജാവിന്നും അതുകൊണ്ടു മെച്ചം ഉണ്ടാവുന്നതാണ്.

'ബലവാനെ ഞാൻ ദ്രോഹിച്ചെങ്കിലും അവൻ വളരെ ദൂരെയാണല്ലോ' എന്ന് ഒരിക്കലും ആശ്വസിക്കരുത്. പ്രമത്തനിൽ അവർ പരുന്തിനെപ്പോലെ പറന്ന് എത്തുന്നതാണെന്നു ധരിക്കണം.

അടി ഉന്നി, ദുഷ്ടുവിട്ട് തന്റെ ബലത്തെ താൻ മനസ്സിലാക്കിയിട്ടേ തന്നേക്കാൾ ബലം കുറഞ്ഞവരോട് ഏല്ക്കാവൂ. മൂത്തവരോട് തന്റെ ശൗര്യം കാണിക്കരുത്. വിക്രമംകൊണ്ടു ഭൂമി നേടി ധർമ്മത്താൽ ലോകരെ കാത്ത് യുദ്ധത്തിൽ മരണം വരി

ക്കുക. ഇതാണ് ധർമ്മതല്പരനായ രാജാവ് ചെയ്യേണ്ടത്. ഈ ലോകത്തിലുണ്ടായ ജീവികളൊക്കെ ഒടുവിൽ ചാകും. അനാമയമായി ഒന്നുമില്ല. അതുകൊണ്ട് ധർമ്മസ്ഥനായ രാജാവ് ധർമ്മത്താൽ ലോകരെ പാലിക്കുക. രക്ഷാധികരണം, യുദ്ധം, ധർമ്മാനുശാസനം, മന്ത്രചിന്ത, സുഖംനല്കൽ ഇവകൊണ്ടു ഭൂമി അഭിവൃദ്ധിപ്പെടും. ഇവ ഗൂഢമായി ഉള്ളവനായ രാജാവ് രാജസത്തമനാണ്. ഇപ്പറഞ്ഞതിൽ എന്നും നില്ക്കുന്ന രാജാവ് രാജ്യം നേടും. ഒരാൾക്ക് എല്ലാ കാര്യവും നോക്കുവാൻ കഴികയില്ല. അതുകൊണ്ട് അവയ്ക്കെല്ലാം ഉദ്യോഗസ്ഥന്മാരെ നിശ്ചയിക്കണം. അങ്ങനെ രാജാവ് ഭൂമി ഭരിക്കണം.

ദാനം ചെയ്യുന്നവനും പങ്കിട്ടു നല്കുന്നവനും ശുചിയും മാർദ്ദവവുമുള്ളവനും ഉപേക്ഷിക്കുവാൻ ഒരിക്കലും അർഹനുമല്ലാത്ത ക്ഷത്രിയനെ ജനങ്ങൾ രാജാവായി സ്വീകരിക്കും.

മോക്ഷത്തിന്നുതകുന്ന ഓരോ വിജ്ഞാനങ്ങൾ കേട്ട് ഭക്തിയോടെ കൈകൂപ്പുന്നവനെ, തന്റെ അഭിപ്രായം എന്തുതന്നെയായാലും അവനെ ജനങ്ങൾ പിൻതുടരും. അർത്ഥം കാമിക്കുന്നവന്റെ വാക്ക് കേൾക്കുവാൻ ഇഷ്ടമില്ലെങ്കിലും അതിൽ പൊറുക്കുകയും പ്രതികൂലങ്ങൾ കേൾക്കുമ്പോൾ അതിൽ മനസ്സു മങ്ങാതെ സഹിക്കുകയുംചെയ്യുന്നത് ധീമാന്റെ ലക്ഷണമാണ്! തോറ്റവർക്കും തോല്ക്കാത്തവർക്കും വേണ്ടവിധത്തിലുള്ള ആചാരവൃത്തികൾ അറിഞ്ഞുചെയ്യാത്ത രാജാവ് ക്ഷത്രധർമ്മം വിട്ടൊഴിഞ്ഞുപോകുന്നവനാണ്. തരംതാഴ്ത്തപ്പെട്ട മന്ത്രി, വിശേഷിച്ചും സ്ത്രീകൾ, പർവ്വതം, വിഷമമായ ദുർഗ്ഗം, ആന, കുതിര, സർപ്പം ഇപ്പറഞ്ഞവയോട് കരുതലോടെ വേണം അടുക്കുവാൻ. അല്ലെങ്കിൽ ആത്മാവ് അപകടത്തിൽപ്പെട്ടുപോകും.

മുഖ്യന്മാരായ അമാത്യന്മാരെ നീക്കി മനസ്സിൽ പ്രിയം തോന്നി ഹീനന്മാരെ ആ സ്ഥാനത്തുവെക്കുന്ന രാജാവ് നിലകിട്ടാത്ത വിധം ആപത്തിൽപ്പെട്ടുപോകും. സൽഗുണമുള്ളവരും ആഢ്യന്മാരുമായ ജ്ഞാതികളെ വിദ്വേഷം മനസ്സിൽത്തോന്നി സംരക്ഷിക്കാതിരിക്കുന്ന അദൃഢാത്മാവ്, ക്രോധത്തോടുകൂടിയവൻ, എപ്പോഴും മൃത്യുവിന്റെ മുമ്പിലാണെന്നു ധരിക്കണം. ജീവൻ നശിപ്പിക്കുന്ന ആപത്ത് ഏതു സമയത്തും അവന്നു വന്നുപെടാം.

എന്നാൽ ഗുണവാന്മാരായ പ്രിയജനങ്ങളെ പ്രിയംകൊണ്ടു പാട്ടിലാക്കുന്നവൻ വളരെക്കാലം പ്രസിദ്ധനായി വാഴും. അകാലത്തിൽ അർത്ഥം നേടുവാനാഗ്രഹിക്കരുത്. അപ്രിയങ്ങൾ വന്നുപെടുമ്പോൾ ദുഃഖിക്കരുത്. പ്രിയമായ കാര്യങ്ങൾ വന്നുചേരുമ്പോൾ അതിരറ്റ് ഹർഷിക്കരുത്. ആരോഗ്യത്തിന്നു പറ്റിയ നടപടി സ്വീകരിക്കണം.

സാമന്തന്മാരായി തന്റെ അധീനത്തിൽ [illegible]മൂലം നില്ക്കുന്നവർ ആരൊക്കെയാണെന്നും ഭയപ്പെട്ട് അധീനത്തിൽ നില്ക്കുന്നവർ ആരൊക്കെയാണെന്നും മദ്ധ്യസ്ഥന്മാർ ആരൊക്കെയാണെന്നും ശത്രുക്കൾ ആരൊക്കെയാണെന്നു എപ്പോഴും രാജാവ് ചിന്തിക്കേണ്ടതാണ്. ബലവാൻ ഒരിക്കലും ദുർബ്ബലനെ വിശ്വസിക്കരുത്. പ്രമത്തന്മാരിൽ കഴുകൻ വന്നു പതിക്കുന്നമാതിരി അവൻ പാഞ്ഞുവന്നു പതിക്കും. ഗുണങ്ങളെല്ലാം തികഞ്ഞവനും ഇഷ്ടംചെയ്യുന്നവനുമായ സ്വാമിയേയും പാപി ദ്രോഹിക്കും. അതുകൊണ്ട് പാപിയെ ഒരിക്കലും വിശ്വസിക്കരുത്.

ഈ പറഞ്ഞ 'രാജോപനിഷത്ത്' നഹുഷപുത്രനായ യയാതിരാജാവ് പറഞ്ഞതാണ്. മനുഷ്യരുടെ സ്വഭാവം ഇപ്രകാരമാണെന്നും രാജാവിന്ന് ക്ഷേമം വരണമെന്നുണ്ടെങ്കിൽ ഇവയൊക്കെ മനസ്സിലാക്കി പ്രവർത്തിക്കേണ്ടതാണെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം."

**94. വാമദേവഗീത –** വാമദേവൻ പറഞ്ഞു: "രാജാവ് യുദ്ധം കൂടാതെതന്നെ വിജയം ഉണ്ടാക്കണം. യുദ്ധംകൊണ്ടുള്ള വിജയം ഒരു രണ്ടാംതരമായ ജയമായേ മനീഷികൾ ഗണിക്കുന്നുള്ളൂ. മൂലമായ ബലം നല്ലപോലെ ഉറച്ചേ കിട്ടാത്തതിൽ മനസ്സുവെക്കാവൂ. തന്റെ അടിസ്ഥാനം ഉറയ്ക്കാതെ മറ്റു രാജ്യങ്ങളെ പിടിച്ചടക്കാൻ കൊതിക്കുന്നത് അപകടമാണ്. മൂലബലം ഇല്ലാത്ത രാജാവിന്ന് വേറെ ലാഭം കിട്ടുമെന്ന് വിചാരിക്കവേണ്ട. മൂലം ഉറച്ച രാജാവ് ആരാണെന്നു പറയാം. ഏതു രാജാവിന്ന് പരിപുഷ്ടമായ രാജ്യമുണ്ടോ, രാജവല്ലഭമായ സമ്പന്നരാജ്യമുണ്ടോ, സന്തുഷ്ടരായ നല്ല സചിവന്മാരുണ്ടോ, ആ രാജാവ് ദൃഢമൂലനാണെന്നു പറയാം. ശത്രുക്കളെ വഞ്ചിക്കുവാൻ സാമർത്ഥ്യമുള്ളവരും, സന്തുഷ്ടന്മാരുമായ ഭടന്മാർ ആർക്കുണ്ടോ, അല്പമായ സൈന്യംകൊണ്ടും ആ രാജാവ് പാരിടം ജയിക്കും. ഭൂതദയയുള്ള പൗരന്മാരും നാട്ടുകാരും ധനാഢ്യരായി ഏതു രാജാവിന്റെ നാട്ടിലുണ്ടോ, ആ രാജാവ് ദൃഢമൂലനാകുന്നു. തന്റെ ശക്തി ഏറ്റവും ശക്തിപ്പെട്ട് താൻ പ്രതാപവാനായി എന്ന് എപ്പോൾ ബോദ്ധ്യപ്പെടുന്നുവോ, അപ്പോൾ മാത്രമേ ബുദ്ധിമാനായ രാജാവ് ശത്രുവിന്റെ രാജ്യത്തേയും ധനങ്ങളേയും ആഗ്രഹിക്കുവാൻ പാടുള്ളൂ. ഭോഗാഭിവൃദ്ധിയോടുകൂടിയും ജീവകാരുണ്യത്തോടുകൂടിയും തന്നത്താൻ സംരക്ഷിക്കുന്നതിൽ ജാഗരൂകനായിരിക്കുന്നവന്റെ നാടിന്നു വർദ്ധനയുണ്ടാകും.

നല്ലവരായ തന്റെ ആൾക്കാരോട് തെറ്റായി പെരുമാറുന്ന രാജാവ് മഴുകൊണ്ടു കാടുവെട്ടുന്നമാതിരി തന്നെത്തന്നെ വെട്ടി നശിപ്പിക്കുകയാണ്. നിത്യവും വധക്രിയ ചെയ്യാത്ത രാജാവിന്ന് ഒരിക്കലും ശത്രുക്ഷയം ഉണ്ടാവുകയില്ല. ക്രോധദ്ധ്വംസം വിട്ടവന്ന് ശത്രുക്കളുണ്ടാവുകയില്ല. വിദ്വാനായ മാനവൻ ഒരിക്കലും സജ്ജനങ്ങൾ വെറുക്കുന്ന കർമ്മം ചെയ്യരുത്. മംഗളം എവിടെ ആഗ്രഹിക്കുന്നുവോ, അവിടെ അവനവൻതന്നെ നേരിട്ടുചെന്ന് കാര്യങ്ങൾ ഏർപ്പെടുത്തേണ്ടതാണ്. അങ്ങനെ ചെയ്താൽ അന്യന്മാർ നിന്ദിക്കയില്ല. തനിക്കു പരിതപിക്കേണ്ടതായും വരില്ല. തന്റെ കർത്തവ്യം നിർവ്വഹിച്ചതുകൊണ്ടുള്ള സന്തോഷം രാജാവിന്നുണ്ടാകും. ഈ നടപടി മനുഷ്യരിൽ നടത്തുന്ന രാജാവ് രണ്ടു ലോകങ്ങളും ജയിച്ച് വിജയത്തിൽ ഉറച്ചവനാകും."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം വാമദേവൻ പറഞ്ഞുകൊടുത്ത ഉപദേശങ്ങളൊക്കെ നല്ലപോലെ ഗ്രഹിച്ച് അതുപ്രകാരം രാജാവ് ചെയ്തു. അതുപോലെ നീയും ചെയ്യുക. എന്നാൽ, ഇഹലോകത്തിലും പരലോകത്തിലും ഭവാൻ ശോഭിക്കും."

**95. വിജിഗീഷമാണവൃത്തം –** യുധിഷ്ഠിരൻ പറഞ്ഞു: "യുദ്ധത്തിൽ ക്ഷത്രിയനെ വെല്ലുവാൻ നോക്കുന്നതാണെങ്കിൽ ആ ക്ഷത്രിയന്ന് ജയത്തിലെന്താണ് ധർമ്മം? അങ്ങ് ഈ ചോദ്യത്തിന്ന് സമാധാനംപറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "രാജാവ് തനിച്ചോ, സഹായികളോടുകൂടിയോ ആ രാജാവിന്റെ രാജ്യത്തു ചെന്ന് ആ രാജാവിനെ കണ്ട് ഇപ്രകാരം പറയണം: 'ഞാൻ നിങ്ങളുടെ രാജാവാകാം. നിങ്ങളെ ശത്രുക്കളിൽനിന്നു രക്ഷിക്കാം. ധർമ്മാനുസരണമുള്ള കപ്പം നിങ്ങളെനിക്കു തരിക! നിങ്ങൾ എന്നെ സ്വീകരിക്കുന്നുണ്ടോ?' ഇപ്രകാരം വന്ന് നേരിട്ടു കപ്പം ആവശ്യപ്പെടുന്ന ശക്തനായ രാജാവിനെ സ്വീകരിക്കുകയാണെങ്കിൽ അത് ശോഭനമായ കാര്യമാണ്. ക്ഷത്രിയമര്യാദവിട്ട് തെറ്റിനില്ക്കുകയാണെങ്കിൽ അവർ എല്ലാംകൊണ്ടും വികർമ്മസ്ഥരാകുന്നു. അതുകൊണ്ട് അവരെ യുദ്ധത്തിൽ പരാജയപ്പെടുത്തി അടക്കേണ്ടതാണ്. രക്ഷിക്കുവാൻ ശക്തിയില്ലെന്നറിയുന്ന ക്ഷത്രിയന്റെനേരെ ശസ്ത്രമെടുക്കണം."

യുധിഷ്ഠിരൻ പറഞ്ഞു: "എന്നാൽ ക്ഷത്രിയനായ രാജാവ് ക്ഷത്രിയനായ രാജാവിനോടു ശസ്ത്രമെടുക്കുകയാണെങ്കിൽ എങ്ങനെയാണ് യുദ്ധംചെയ്യേണ്ടത്? അതും പിതാമഹാ! അങ്ങു പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ചട്ടകെട്ടാത്ത ക്ഷത്രിയനുമായി യുദ്ധക്കളത്തിൽവെച്ച് എതിർക്കരുത്. ഒരുത്തൻ ഒരുത്തനോടേല്ക്കുക. വയ്യാത്തവനെ വിടുക. അവൻ സന്നദ്ധനായി വന്നാൽ താനും സന്നദ്ധനാകണം. അവൻ പടകൂട്ടി എത്തിയാൽ താനും പടകൂട്ടി പോരിന്നു വിളിച്ചു നേരിടണം. അവൻ ചതിയായിട്ടാണെതിർക്കുന്നതെങ്കിൽ താനും ചതിയായിട്ടുതന്നെ നേരിടണം. അതല്ല ധർമ്മ

ത്താലാണ് എതിർക്കുന്നതെങ്കിൽ താൻ ധർമ്മത്താൽത്തന്നെ തടുക്കണം. കുതിരയാൽ രഥിയോടേല്ക്കരുത്. രഥിയോട് രഥിയേല്ക്കണം. ഭീതനിലും, തോറ്റവനിലും, വ്യസനത്തിന്നു പാത്രമായ സന്ദർഭത്തിൽ പ്രഹരിക്കരുത്. വിഷംപുരട്ടിയ അമ്പു കൊണ്ടുള്ള പ്രയോഗം പാടില്ല. ഉടക്കുളിയമ്പും (കണ്ണി) പ്രയോഗിക്കരുത്. അതും നീചശസ്ത്രമാണ്. യഥാർത്ഥമായി പൊരുതണം. കൊല്ലാൻ തുനിഞ്ഞുനില്ക്കുന്നവനോട് കോപിക്കരുത്. സാധുക്കളിൽ ഉടവുപറ്റിയാൽ സാധുതന്നെ വ്യസനിക്കണം. ഉശിരുകെട്ടവനെ കൊല്ലരുത്. സന്താനമില്ലാത്തവനെ കൊല്ലാതെ വിടണം. ശസ്ത്രമേറ്റവൻ, വിപത്തേറ്റവൻ, ഞാണറ്റവൻ, രഥം തകർന്നവൻ ഇവരെയൊക്കെ കൊല്ലാതെ വിട്ടയയ്ക്കണം. പരുക്കേറ്റ യോദ്ധാവ് തന്റെ നാട്ടിലോ, തന്റെ വീട്ടിലോ പോയി ചികിത്സിക്കണം. തന്റെ നാട്ടിൽത്തന്നെ ശത്രുരാജാവിനെ ചികിത്സിച്ച്, മുറി പൊറുപ്പിച്ച്, രോഗം ഭേദമാക്കി പറഞ്ഞയയ്ക്കണം. ഇതു ശാശ്വതമായ ധർമ്മമാണ്.

അതുകൊണ്ട് ധർമ്മയുദ്ധം ചെയ്യണമെന്നാണ് സ്വായംഭൂവമനു പറഞ്ഞിട്ടുള്ളത്. നിത്യവും സത്തുക്കളിൽ ധർമ്മം വേണം. അധർമ്മിയായി ധർമ്മത്തെ മുടിക്കരുത്. അധർമ്മംകൊണ്ടു ജയിക്കുന്ന അധർമ്മയുദ്ധക്കാരൻ തന്നെത്തന്നെ കൊന്നുകളയുന്നു. അവൻ പാപിയും, നികൃതജീവനുമാണെന്നറിയുക. അത് തെറ്റായ ക്രിയയാണ്. സാധുക്കളെ സാധുവായ കർമ്മത്താൽ ജയിക്കണം.

പാപംചെയ്ത്, അധർമ്മയുദ്ധംചെയ്ത് ജയിക്കുന്നതിനേക്കാൾ നല്ലത് ധർമ്മയുദ്ധംചെയ്തു മരിക്കുന്നതാണ്. അധർമ്മം പശുവിനെപ്പോലെയാണ്. ക്ഷണത്തിൽ ഫലം കാണിക്കുകയില്ല. വേരും കൊമ്പുകളും ചുട്ടുപൊട്ടിക്കുന്നമാതിരി പാപിയായ രാജാവ് പാപകർമ്മം ചെയ്തുകൊണ്ടു വിത്തംനേടി സഞ്ചരിക്കും. ചോരവൃത്തികൊണ്ട് വർദ്ധിക്കയില്ല. അചൗര്യംകൊണ്ടേ വർദ്ധിക്കയുള്ളൂ. പാപി പാപത്തിൽ അകപ്പെട്ടുപോകും.

ധർമ്മമില്ലെന്നു വിചാരിച്ച് ശുദ്ധന്മാരെ പുച്ഛിക്കുകയാണെങ്കിൽ അവന്ന് വിനാശം വന്നുചേരും. പാപി സ്വന്തം ദുഷ്കർമ്മം കൊണ്ട് കാറ്റിനാൽ ഇലയെന്നപോലെ വലുതായിവരും. പിന്നെ പുഴവക്കത്തെ മരംപോലെ കടപുഴങ്ങി ഒലിച്ചുപോവുകയും ചെയ്യും. അവനെ കല്ലിൽ തട്ടി ഉടയുന്ന കുടമായി കരുതുക. അതുകൊണ്ട് ധർമ്മത്താൽ ജയിച്ച ധനം രാജാവു നേടുവാൻ വിചാരിക്കണം."

**96. വിജിഗീഷമാണവൃത്തം** - ഭീഷ്മൻ പറഞ്ഞു: "അധർമ്മത്താൽ ഭൂമി പിടിക്കുവാനായി ഒരു രാജാവും ഒരുങ്ങരുത്. അധർമ്മവിജയംകൊണ്ട് രാജാവ് ഒരിക്കലും പൂജ്യനായി മാനിക്കപ്പെടുകയില്ല. ഏറ്റവും അസ്ഥിരവും അസ്വർഗ്ഗ്യവുമായ അധർമ്മം ചേർന്ന് വിജയം ആ രാജാവിനേയും, രാജാവ് നേടിയ ഭൂമിയേയും അധഃപതിപ്പിക്കും. പിന്നെ രാജാവ് പൊരുതുവാൻ പാടില്ലാത്തവനാരെന്നു പറയാം. ചട്ടപോയവനോടു പൊരുതരുത്. പ്രാണനാശത്തെ ഭയന്ന് 'ഞാൻ ഭവാന്റെ ആളാണ്' എന്നു പറയുന്നവനോടു പൊരുതരുത്. രക്ഷിക്കണമെന്നു പറഞ്ഞു കൈകൂപ്പുന്നവനോടു പൊരുതരുത്. ആയുധംവെച്ചവനോടു പൊരുതരുത്. ഇപ്പറഞ്ഞ കൂട്ടരെ വധിക്കുവാൻ പാടില്ല. ബലത്താൽ ജയിച്ചു പിടിച്ചവനോടു പൊരുതരുത്. താൻ പിടിച്ച രാജാവിനെ കൊണ്ടുപോയി ഒരു കൊല്ലം അടിമയാക്കി വെക്കണം. അക്കാലത്ത് 'ഞാൻ അങ്ങയുടെ അടിമയാണ്' എന്ന് ആ രാജാവു പറയണം. അതിന്നുശേഷം അദ്ദേഹത്തെ സാമന്തനാക്കി വെക്കണം. പിന്നീട് അദ്ദേഹത്തിന്റെ പുത്രനെ ആ സ്ഥാനത്ത് വെക്കണം. രാജാവിന്റെ കന്യകയെ പിടിച്ചാൽ ഒരു വർഷം ജയിച്ച രാജാവിന്റെ ഗൃഹത്തിൽ താമസിപ്പിക്കണം. ഒരു കൊല്ലം വസിച്ചതിന്നുശേഷം അവൾക്ക് തന്നെ വിവാഹംകഴിക്കാൻ ഇഷ്ടമുണ്ടോ എന്ന് ചോദിക്കാം. അതിന്നു തയ്യാറില്ലെങ്കിൽ അവളെ വിട്ടയയ്ക്കാം. പെട്ടെന്നു നേടിയ ധനമെല്ലാം സാവധാനത്തിലേ സ്വന്തമാക്കാവൂ. വദ്ധ്യദ്രവ്യം നിറുത്തരുത്. വിപ്രന്മാർക്കു കള്ളന്മാരിൽനിന്നു പിടിച്ചെടുത്ത ധനം ദാനംചെയ്യണം. അങ്ങനെയുള്ള പശുക്കളുടെ പാൽ ബ്രാഹ്മണർക്കു കുടിക്കാം.

പിടിച്ചടക്കിയ കാളകളെ പൂട്ടാം, മടക്കിക്കൊടുക്കുകയുമാകാം. രാജാവ് രാജാവോടെതിർക്കണം എന്നാണ് ധർമ്മശാസനം. രാജാവല്ലാത്ത അന്യനോടു രാജാവ് എതിർക്കരുത്. തമ്മിൽ പടവെട്ടിക്കൊല്ലുവാൻ ഒരുങ്ങി രണ്ടുകൂട്ടരുടെ സൈന്യങ്ങളും നില്ക്കുമ്പോൾ അതിന്റെ ഉള്ളലിലേക്കു വഴക്കു ശമിപ്പിക്കുവാൻ ഒരു ബ്രാഹ്മണൻ കയറിവന്നാൽ രണ്ടുപങ്കുകാരും അപ്പോൾ പൊരുതരുത്. വിപ്രനെ ലംഘിക്കുന്നവൻ നിത്യമര്യാദ ലംഘിച്ച കുറ്റക്കാരനാകും. മര്യാദ ലംഘിച്ച് ക്ഷത്രിയാഭാസനായിത്തീർന്നവനെ കൂട്ടത്തിൽ കൂട്ടരുത്. മേലിൽ സദസ്സിൽ കയറ്റുകയുമരുത്. ധർമ്മലംഘനവും, മര്യാദകേടും ക്ഷത്രിയന്നു വലിയ അപരാധമാണ്. ആ പ്രവൃത്തി ഒരിക്കലും ജയകാംക്ഷിയായ ക്ഷത്രിയൻ തുടരുവാൻ പാടില്ല. ധർമ്മാനുസരണമായി വിജയം പ്രാപിക്കുന്നതിനേക്കാൾ ശ്രേയസ്സായി മറ്റെന്തുണ്ട്? പെട്ടെന്ന് അകാര്യം ചെയ്യുകയാണെങ്കിൽ രാജാവ് അവരെ സാന്ത്വവാക്കുപറഞ്ഞു പ്രസാദിപ്പിച്ചു പ്രീതിനേടണം. അല്ലെങ്കിൽ അപകടമുണ്ടാക്കും.

രാജാവിന്ന് അപായം കാത്തുനില്ക്കുന്ന ശത്രുക്കൾ, അന്യായമായി രാജ്യം പിടിച്ചടക്കപ്പെട്ട രാജാവ്, തന്റെ രാജ്യം വിട്ട് ഓടിയ രാജാവ് - ഇവർ ശത്രുക്കളോടുചേർന്ന് എതിർക്കുവാൻ ഇടയുണ്ടാക്കും. അവർ സന്തോഷത്തോടെ രാജാവിന്നു ദുഃഖം കാംക്ഷിക്കുന്ന മറ്റു രാജാക്കളോടു ചേർന്നെതിർക്കും. ശത്രുവിനെ ചതിക്കരുത്. ശത്രുവാണെന്നുവെച്ച് അമ്പ് നശിപ്പിച്ചുവിടരുത്. മുടിച്ചവൻ ചിലപ്പോൾ ജീവൻ വെടിയുവാൻ ഇടയുണ്ട്. അത് ശ്രേയസ്കരമല്ല.

രാജ്യം അല്പം കുട്ടിക്കൊടുത്താൽ സന്തോഷിക്കുന്ന രാജാവു ശുദ്ധമായ ജീവനേയും മാനിക്കുന്നതാണ്.

ഏത് രാജാവിന്നു ശ്രേയസ്സുനിറഞ്ഞ നാടുണ്ടോ, ഏത് രാജാവിന്റെ ആൾക്കാർ സമ്പന്നരാണോ, ഏതു രാജാവ് ഭംഗിയായി പാലിക്കുന്നുവോ, ഏതു രാജാവിന്നു സന്തുഷ്ടരായ ഭൃത്യന്മാരും സചിവനുമുണ്ടോ ആ രാജാവിനെ ദൃഢമൂലനാണെന്നു പറയാം. ഋത്വിക്കുകൾ, പുരോഹിതന്മാർ, ആചാര്യന്മാർ മറ്റു ശ്രുതസമ്മതന്മാർ എന്നീ പൂജ്യന്മാർ ഏതു രാജാവിന്നുണ്ടോ അവൻ ലോകജ്ഞനാണ്.

പണ്ട് ഇന്ദ്രൻ ഇത്തരം നടപടികളാലാണ് ഭൂമി നേടിയത്. അതുകൊണ്ടാണ് രാജാക്കന്മാർ ഇന്ദ്രലോകം സിദ്ധിക്കുവാൻവേണ്ടി ശ്രമിക്കുന്നത്. ഭൂമി കൂടാതെ വലിയ പോരിൽ പ്രതർദ്ദനരാജാവ് ധനവും വേണ്ടുവോളം നേടി, എപ്പോഴും അന്നവും ഔഷധങ്ങളും ശീലിച്ചു.

അഗ്നിഹോത്രാഗ്നിശേഷത്തേയും ഹവ്യാന്നത്തേയും മാത്രം ആഹരിച്ചുകൊണ്ട് ദിവോദാസൻ വിപ്രഭാവവും കൈക്കൊണ്ടു. നാഭാഗരാജാവ് രാജർഷിമാരോടുകൂടിയ രാജ്യം യാഗാനന്തരം ദക്ഷിണയായി നൽകി. ശ്രോത്രിയന്റെ ധനം, താപസന്മാരുടെ ധനം, ഇവയൊക്കെ അതിൽനിന്ന് ഒഴിച്ചുനിർത്തി. വലുതും ചെറുതുമായ ധനങ്ങളൊക്കെ ധർമ്മജ്ഞന്മാരായ ബ്രാഹ്മണർക്കു നീക്കിവെയ്ക്കപ്പെട്ടിരുന്നു. പണ്ടത്തെ രാജാക്കന്മാർ അത് എനിക്കു വളരെ സമ്മതമായ കാര്യമാണ്.

തനിക്ക് നന്മവരണമെന്നു വിചാരിക്കുന്ന രാജാവ് എല്ലാ വിദ്യയും പഠിച്ച്, ജയിക്കുവാൻ ആഗ്രഹിക്കണം. മായകൊണ്ടും ദംഭംകൊണ്ടും രാജ്യം പിടിക്കുവാൻ ശ്രമിക്കരുത്."

**97. ക്ഷത്രിയകർത്തവ്യം** - യുധിഷ്ഠിരൻ പറഞ്ഞു: "ക്ഷത്രധർമ്മത്തേക്കാൾ ദുഷ്ടമായ ധർമ്മം എന്താണ് ലോകത്തിലുള്ളത് പിതാമഹാ? എത്ര ജനങ്ങളെയാണ് രാജാവു യുദ്ധയാത്രമൂലവും നേരിട്ടുള്ള യുദ്ധംമൂലവും കൊന്നുകളയുന്നത്? ഇങ്ങനെ ക്രൂരകർമ്മം ചെയ്യുന്ന രാജാവിന്ന്, എങ്ങനെയാണ് സ്വർഗ്ഗം അർഹിക്കുന്നത്? ഈ കാര്യം വ്യക്തമായി ഒന്ന് അറിഞ്ഞാൽക്കൊള്ളാം ഭരതർഷഭാ!"

ഭീഷ്മൻ പറഞ്ഞു: "ദുഷ്ടന്മാരെ സംഹരിക്കൽ, ശിഷ്ടന്മാരെ രക്ഷിക്കൽ, ദാനം, യജ്ഞം എന്നിവ നടത്തൽ ഇവകൊണ്ടൊക്കെ നിർമ്മലമായ കീർത്തിയും രാജാക്കൾ നേടുന്നു. രാജാക്കന്മാർ രാജ്യം വെട്ടിപ്പിടിക്കുമ്പോൾ ആ രാജ്യത്തെ പ്രജകൾക്ക് വളരെ നാശനഷ്ടങ്ങൾ ബാധിക്കാം. എന്നാൽ രാജ്യം ജയിച്ചു കഴിഞ്ഞതിന്നുശേഷം ക്രമസമാധാനങ്ങൾ പാലിച്ച് രാജാവ് പ്രജകളെ സമൃദ്ധിയിലേക്കു കൊണ്ടുപോവുകയാണല്ലോ ചെയ്യുന്നത്. ദാനം, യജ്ഞം, തപശ്ശക്തി ഇവകൾകൊണ്ട് രാജാവ് തന്നെ ബാധിച്ച പാപം നശിപ്പിക്കുന്നു. ജീവജാലങ്ങളുടെ അനുഗ്രഹം മൂലം അവർക്ക് പുണ്യം വർദ്ധിക്കുകയും ചെയ്യും.

വയല് നന്നാക്കുവാനായി വയലിലെ നെല്ലും കളയും നശിപ്പിക്കുന്നു. പിന്നെ നെല്ല് കളയിൽനിന്നു രക്ഷപ്പെടുത്തി വളർത്തുന്നു. ഈമാതിരി ശസ്ത്രംവിട്ട് രാജാവ് വദ്ധ്യന്മാരെ കൊന്നുകളയുന്നു. അതിന്നുള്ള പരിഹാരമാണ് പിന്നീടു ചെയ്യുന്ന ജീവജാലവിവർദ്ധനമായ സംരക്ഷണം. ജനങ്ങൾക്ക് ദസ്യുക്കളുടെ ആക്രമണംമൂലം ധനനഷ്ടവും അപായവും വന്നുചേരുന്നു. രാജാവ് ദസ്യുക്കളെ വധിച്ച് പ്രജകൾക്കു ജീവൻ നല്കുന്നു. അങ്ങനെയുള്ള രാജാവ് ധനദനും സുഖദനും വിരാട്ടുമാണ്. അഭയം പ്രജകൾക്കു നല്കുകയും സദക്ഷിണമായ സർവ്വവിധ യജ്ഞങ്ങളും ചെയ്യുന്ന രാജാവ് സൽക്കീർത്തിയും ബഹുമതിയും നേടി ഇന്ദ്രലോകത്തെ പ്രാപിക്കും. ബ്രാഹ്മണരുടെ രക്ഷയ്ക്കുവേണ്ടി ശത്രുക്കളോടെതിർത്തു പൊരുതുകയാണെങ്കിൽ ആത്മയൂപമില്ലാത്ത അനന്തമായ ദക്ഷിണയോടുകൂടിയ ഒരു മഹായജ്ഞമായി അതിനെ കണക്കാക്കാം. ഭയംവിട്ടു പോരാടി ദേഹം മുറിപ്പെടുകയും ശത്രുക്കളിൽ അമ്പു വർഷിക്കുകയും ചെയ്യുകയാണെങ്കിൽ അതിനേക്കാൾ മഹത്തായ യാതൊരു നന്മയും ലോകത്തിൽ രാജാക്കന്മാർക്കില്ല.

ഏതു രാജാവിന്ന് യുദ്ധത്തിൽ ദേഹം എത്രത്തോളം പിളർന്നുപോയോ, അത്രയ്ക്കു മഹത്തായ ലോകങ്ങൾ, സർവ്വകാമപ്രദവും ദുഃഖക്ഷയവുമായ ലോകങ്ങൾ ആ രാജാവ് നേടും. ഏതവന് പോരിൽ ദേഹത്തിൽനിന്നു രക്തം പ്രവഹിക്കുന്നുവോ, ആ ദുഃഖത്തോടെ രാജാവു നേടിയ പാപവും ഒഴുകിപ്പോകും.

ക്ഷത്രിയൻ പോരിൽ ഏതെല്ലാം ദുഃഖം അനുഭവിക്കുന്നുണ്ടോ, ആ ദുഃഖങ്ങളൊക്കെ വലിയ തപസ്സാണെന്നാണ് ധർമ്മജ്ഞന്മാർ പറയുന്നത്. ധർമ്മപുരുഷന്മാരായ ഭീരുക്കൾ യുദ്ധത്തിൽ പിന്നിൽ നില്ക്കുന്നു. ധീരന്മാരായ ധർമ്മപുരുഷന്മാരിൽനിന്ന്, കാറിൽനിന്നു ജലവർഷംപോലെ, അവർ ശരണം കാംക്ഷിക്കുന്നു. ശൂരന്മാർ ഭയത്തിലെന്നപോലെതന്നെ ക്ഷേത്രത്തിലും പ്രജകളെ കാക്കുന്നതായാൽ ആ ക്രിയകൊണ്ട് പ്രജകൾ ആ രാജാവിനെ എന്നും കൈകൂപ്പും. അങ്ങനെ ചെയ്യുന്നില്ലെങ്കിൽ അവരുടെ ഗതികേടിന് ഒരറുതിയും ലഭിക്കുകയുമില്ല.

തുല്യയോഗ്യതയോടും ആരോഗ്യത്തോടുംകൂടിയ പുരുഷന്മാരിൽ യുദ്ധക്കളത്തിൽ വ്യത്യാസം കാണുന്നുണ്ട്. ചിലർ പോരിൽ നിർഭയം പടയ്ക്കുള്ളിൽ കുതിച്ചുകയറുകയും ആർക്കുകയും ചെയ്യും. ചിലർ അങ്ങനെയല്ലതാനും. ശൂരൻ ശത്രുക്കളോട് നെഞ്ചുകാട്ടി എതിർക്കുന്നു. ഭീരുവോ, തടിയുംകൊണ്ട് ഓടിക്കളയുന്നു.

പോർക്കളത്തിൽ തുണക്കാരെ വിട്ട് തടിയുംകൊണ്ട് ഓടി വീട്ടിൽക്കയറി ഒളിക്കുന്ന ഭീരുക്കളെ ഉണ്ണീ, ആരും ജനിപ്പിക്കാതിരിക്കട്ടെ! അത്തരക്കാർക്ക് ഇന്ദ്രാദിദേവന്മാർ അശുഭമാണു നല്കുക. തുണക്കാരെവിട്ട് ആത്മരക്ഷയ്ക്കുവേണ്ടി പടക്കളം വിട്ടോടുന്ന കൂട്ടരെ പിടിച്ചു കല്ലിന്മേൽ കിടത്തി വേറെ ഒരു കല്ലോ മരമുട്ടിയോ എടുത്ത് ഇടിച്ചുകൊന്നുകളയണം! പശുവിനെപ്പിടിച്ചു നല്ല മൂർച്ചയുള്ള കത്തികൊണ്ടു കഴുത്തു മുറിക്കുന്നമാതിരി ഇത്തരക്കാരായ ക്ഷത്രിയന്മാരെ കൊന്നുകളയണം.

അല്ലയോ യുധിഷ്ഠിരാ, ക്ഷത്രിയൻ മെത്തയിൽ കിടന്നു ചാവുകയെന്നത് അധർമ്മമാണ്. വാർദ്ധക്യം ബാധിച്ച് കിടക്കയിൽക്കിടന്നു ചുമച്ചുകുരച്ച്, കഫം തുപ്പി, മൂത്രവും മലവും വിട്ട് 'അയ്യോ! അയ്യോ! വലഞ്ഞല്ലോ' എന്നാവലാതിപ്പെട്ട് കിടന്നു ചാകുന്നത് ക്ഷത്രിയന്നു ചേർന്നതല്ല.

മുറിപ്പെടാത്ത ദേഹമുള്ള ക്ഷത്രിയൻ ചത്തുപോയാൽ അവനെപ്പറ്റി, അവന്റെ കർമ്മങ്ങളെപ്പറ്റി, നാട്ടുകാരാരും പുകഴ്ത്തുകയില്ല. ഉണ്ണീ, വീട്ടിൽക്കിടന്നു ചാകുന്നത് ക്ഷത്രിയന്നു ചേർന്നതല്ല. അത് നിന്ദ്യമായ മരണമാണ്. അത് ശൗര്യംകെട്ടതും ശൂരന്മാർക്കു ചേരാത്തതും കൃപണവും അധർമ്മവുമാണ്.

വീട്ടിൽക്കിടന്ന് ക്ഷത്രിയൻ മരിക്കാൻ ആഗ്രഹിക്കരുത്. അത് ദുഃഖം വളർത്തുന്ന കഷ്ടമായ, പാപമായ മൃതിയായേ ക്ഷത്രിയന്മാർ കരുതൂ. ഞെരങ്ങി ഏങ്ങിവലിച്ചു കിടന്ന്, ദുർഗ്ഗന്ധംപരത്തി, മുഖം വികൃതമായി മാറി, മക്കൾക്കു ദുഃഖം വളർത്തി, മറ്റുള്ളവർക്കു പലവിധം കഷ്ടം വരുത്തി, ആരോഗ്യം കിട്ടുവാൻ കാംക്ഷിച്ചു കിടന്ന് ചത്താൽമതിയെന്നു തോന്നി, അങ്ങനെ ദീർഘനാൾ കിടന്ന് മരിച്ചുപോകുന്ന ആ മരണം ഒരിക്കലും ക്ഷത്രിയന്നു ചേർന്നതല്ല.

വീരനും ദൃപ്തനും മാനിയുമായ ക്ഷത്രിയൻ ഇപ്രകാരമുള്ള മരണം കാംക്ഷിക്കയില്ല. യുദ്ധത്തിൽ ശത്രുക്കളെ വെട്ടിവീഴ്ത്തി, ജ്ഞാതിവർഗ്ഗത്താൽ ചുഴന്ന് തീക്ഷ്ണമായ ശസ്ത്രങ്ങളേറ്റു ദേഹം മുറിഞ്ഞ് മരിച്ചുവീഴുകയെന്നതാണ് ക്ഷത്രിയൻ അർഹിക്കുന്നമാതിരിയുള്ള മരണം.

ശൂരനായ ക്ഷത്രിയൻ, കാമക്രോധങ്ങൾ വളരെ ഏറ്റവനായ ശൂരൻ, ശത്രുക്കൾ തീക്ഷ്ണമായ ശസ്ത്രങ്ങൾകൊണ്ട് ദേഹത്തിൽ മുറിവേല്പിച്ചാലും അവൻ അതറിയുകതന്നെയില്ല. പോരിൽ അങ്ങനെ മരണംവരിച്ച ക്ഷത്രിയൻ ലോകത്തിൽ കീർത്തിനേടി, ലോകപൂജിതനായി അഭിമാനപൂർവ്വം സ്വധർമ്മം നേടി, ഇന്ദ്രലോകത്തെ പ്രാപിക്കും.

എല്ലാവിധത്തിലും പോർക്കളത്തിൽ എതിർത്തു പോരാടി മരിച്ച വീരയോദ്ധാവ് പുറം കാണിക്കാത്ത, തോറ്റോടാത്ത, ശൂരനായ രാജാവ് ഇന്ദ്രലോകം പ്രാപിക്കും.

ശത്രുക്കളാൽ ചുറ്റപ്പെട്ട്, ശത്രുക്കൾ ഹനിക്കുമെന്നു വരുമ്പോഴും ദൈന്യഭാവം കൂടാതെ ധീരനായി പോരാടി മരിക്കുന്ന രാജാവ് എവിടെവെച്ചു സിദ്ധികൂടുന്നുവോ അവൻ അവിടെവെച്ച് അക്ഷയമായ ലോകങ്ങൾ നേടുന്നു.

**98. ഇന്ദ്രാംബരീഷസംവാദം** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! പോർക്കളത്തിൽനിന്നു ഭയപ്പെട്ടോടാതെ വീരനായി പോരാടി മരണംവരിക്കുന്ന രാജാവിന്ന് ഏതുതരം ലോകമാണ് മരിച്ചതിന്നുശേഷം കിട്ടുക? ഭവാൻ പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! നീ ഈ ചോദിച്ച ചോദ്യത്തിന്ന് വ്യക്തമായ ഒരു കഥ പറഞ്ഞുതരാം. പണ്ടുള്ളവർ ഉദാഹരണമായി പറയാറുള്ള ഈ കഥ ഇന്ദ്രനും അംബരീഷനും തമ്മിൽ നടന്ന സംഭാഷണമാണ്. ശ്രദ്ധിച്ചു കേൾക്കുക.

നാഭാഗിയായ അംബരീഷരാജാവ് ദുർല്ലഭമായ സ്വർഗ്ഗം നേടി. സ്വർഗ്ഗത്തിൽ ചെന്ന സമയത്ത് തന്റെ മന്ത്രിയുണ്ട് ഇന്ദ്രനോടുകൂടി സ്വർഗ്ഗത്തിൽ ഇരിക്കുന്നു. മന്ത്രി തേജോമയവും ദിവ്യവുമായ വിമാനത്തിൽകയറി ഉയർന്നുയർന്നുപോകുന്നതായും കണ്ടു. ഉദാരശീലനായ രാജാവ്, തന്റെ സേനാനായകനായ സുദേവൻ ഇങ്ങനെ തന്നേക്കാൾ ബഹുമാന്യമായ പദവിയിൽ ഉയർന്നുപോകുന്നതായിക്കണ്ടപ്പോൾ വിസ്മയത്തോടെ ഇന്ദ്രനോടു ചോദിച്ചു."

അംബരീഷൻ പറഞ്ഞു: "അല്ലയോ ദേവരാജാവേ, ഞാൻ സമുദ്രത്താൽ ചുറ്റപ്പെട്ട ഭൂമി മുഴുവൻ വിധിപോലെ സംരക്ഷിച്ചു. ധർമ്മം പിലിക്കുവാനുള്ള ആശയോടെ ശാസ്ത്രാനുസരണം ചാതുർവ്വർണ്ണ്യങ്ങളെ സംരക്ഷിച്ചു. ഘോരമായ ബ്രഹ്മചര്യമനുഷ്ഠിച്ച് ഗുരുവിനെവേണ്ടവിധം സേവിച്ച് വേദം പഠിച്ചു. രാജശാസ്ത്രവും വിധിപോലെ പഠിച്ചു. അന്നപാനങ്ങൾ നല്കി പാന്ഥന്മാരെ പൂജിച്ചു. സ്വധയാൽ പിതൃക്കളെ പൂജിച്ചു സൽക്ക

രിച്ചു, സ്വാദ്ധ്യായത്താൽ ഋഷിമാരേയും യജ്ഞങ്ങൾ ചെയ്ത് ദേവന്മാരേയും പ്രീതിപ്പെടുത്തി. ക്ഷത്രധർമ്മം തെറ്റാതെ നിന്ന് ശാസ്ത്രപ്രകാരം, വിധിപോലെ നോക്കിക്കണ്ട് യുദ്ധത്തിൽ ഞാൻ ശത്രുക്കളെ ജയിച്ചു. ഈ എന്റെ മന്ത്രിയായ സുദേവൻ, മുമ്പ് എന്റെ പടനായകനായിരുന്ന സുദേവൻ, ഒരു ശാന്തശീല നായ യോദ്ധാവായിരുന്നു. അങ്ങനെയുള്ള എന്റെ ഈ മന്ത്രി എന്നേക്കാൾ മേലെ പൂജനീയനായിത്തീരുവാൻ എന്താണു കാരണം വാസവാ?

ഇവനാണെങ്കിൽ പ്രധാനപ്പെട്ട യജ്ഞങ്ങളൊന്നുംതന്നെ ചെയ്തിട്ടില്ല. ബ്രാഹ്മണരെ തർപ്പിച്ചിട്ടുമില്ല. ഇന്ദ്രാ! അങ്ങനെയു ള്ള ഇവൻ എന്താണ് എന്നേക്കാൾ മേലെയാകാൻ?''

ഇന്ദ്രൻ പറഞ്ഞു: ''ഈ സുദേവന് സംഗ്രാമയജ്ഞംമൂല മാണ് ഈ മഹത്തായ നേട്ടമുണ്ടായത്. പടത്തലയ്ക്കൽ സന്ന ദ്ധനായി, ദീക്ഷിതനായി പൊരുതുന്ന ഏതു യോദ്ധാവിന്നും വിസ്തൃതമായ, ഈ മഹത്തായ നേട്ടം ലഭിക്കും. അത്തരത്തിൽ യുദ്ധയജ്ഞത്തിന്ന് അധികാരസ്ഥനായാൽ തീർച്ചയായും അവ ന്നുള്ള നേട്ടം ഇതാണ്.''

അംബരീഷൻ പറഞ്ഞു: ''അങ്ങു പറഞ്ഞ ഈ യജ്ഞമു ണ്ടല്ലോ അതിൽ എന്താണ് ഹവിസ്സ്? എന്താണ് ആജ്യം? എന്താണ് ദക്ഷിണ? ആരൊക്കെയാണ് ഋത്വിക്കുകൾ? ശതക്ര തോ, അങ്ങ് ഇവയെല്ലാം ഒന്നു വിസ്തരിച്ചു പറഞ്ഞുതരൂ!''

ഇന്ദ്രൻ പറഞ്ഞു: ''പറയാം, ശ്രദ്ധയോടെ കേൾക്കുക. ഈ യജ്ഞത്തിൽ ഋത്വിക്കുകൾ കരീന്ദ്രന്മാരാണ്! വലിയ ആനക ളാണ്! അദ്ധ്വര്യുക്കൾ കുതിരകളാണ്. ഹവിസ്സ് (ഹോമവസ്തു) എന്നതു ശത്രുക്കളുടെ മാംസമാണ്. ആജ്യം (നെയ്യ്) എന്നത് രക്തപ്രവാഹമാണ്. യാഗത്തിലെ സദസ്യർ, കുറുക്കനും, കഴു കന്മാരും, കാകോളങ്ങളും, മറ്റുപക്ഷികളുമാണ്. അവർ ആജ്യ വും, ഹവിസ്സും, (ആവശ്യം നിർവ്വഹിച്ചശേഷമുള്ള നൈവേദ്യം) അധ്വരത്തിൽ അനുഭവിക്കുന്നു. കുന്തം, തോമരം, വാൾ, വേൽ, വെണ്മഴു എന്നിവ ധാരാളം ഊട്ടിത്തേച്ച് വിളങ്ങുന്ന മറ്റ് ആയു ധങ്ങളെല്ലാം ആജ്യം ഹോമിക്കുവാനുള്ള കയിലുകളും, തവിക ളുമാണ്. അതിൽ ശക്തിയോടെ വില്ലിൽനിന്ന് കുതിക്കുന്നതും, ശത്രുവിന്റെ ദേഹം പിളർക്കുന്നതും, തേച്ച് മൂർച്ചകൂട്ടിയതും, വള വില്ലാത്തതുമായ നല്ല ശരമുണ്ടല്ലോ അതാണ് പ്രധാനമായ സ്രുവം (ഇരട്ടവായുള്ള തവി). ആനക്കൊമ്പുകൊണ്ടുണ്ടാക്കിയ പിടിയുള്ളതും, പുലിത്തോലുകൊണ്ടുണ്ടാക്കിയ ഉറയുള്ളതും, ആനയുടെ തുമ്പിക്കൈയറുക്കുവാൻ പോരുന്ന ബലമുള്ളതുമായ വാളാണ് ആ യജ്ഞത്തിൽ. ആ രാജാവിന്ന് സ്പിക്കായിട്ടുള്ളത് (സ്പിക്ക് എന്നു പറയുന്നത് യാഗശാലയിൽ വരയ്ക്കുന്ന തിന്നുള്ള ഒരു വടിയാണ്). കൂർത്തുമിന്നുന്ന കത്തി, വേല്, നല്ല ഋഷ്ടി, വെണ്മഴു എന്നീ ആയുധങ്ങൾ, തീക്ഷ്ണമായ ശൈക്യാ യസംകൊണ്ടു നിർമ്മിക്കപ്പെട്ട ആയുധങ്ങൾ, ഇവയൊക്കെ യാണ് യാഗശാലയിൽ പലയിടത്തുനിന്നും വന്നുചേർന്ന ജന സഞ്ചയം. യുദ്ധംചെയ്യുന്ന അവസരത്തിൽ ക്രോധത്തോടെ ഒഴു ക്കുന്ന രക്തമാണ് യുദ്ധമാകുന്ന യജ്ഞത്തിലെ സർവ്വകാമ ദമായ, പൂർണ്ണമായ ആഹുതി.

പടത്തലയ്ക്കൽ'വെട്ടുക! കീറുക! അറുക്കുക!' എന്ന വാക്കുകൾ മുഴങ്ങുന്നതു കേൾക്കാറില്ലേ? അതാണ് ഈ അ ധ്വരത്തിൽ ചൊല്ലുന്ന സാമവേദം. ആ സാമഗായകന്മാർ അത് യമന്റെ മന്ദിരത്തിന്റെ വാതിൽക്കൽവെച്ചാണ് ആലപിക്കുന്നത്. ശത്രുസൈന്യത്തിന്റെ അണിയാണ് തർപ്പണവസ്തു.

ആന, കുതിര, യോദ്ധാക്കൾ ഇവരുടെ സഞ്ചയമാണ് യജ്ഞത്തിൽ വിധിച്ച 'ശ്യേനചിതാഗ്നി'. വളരെ ജനങ്ങളെ കൊല്ലുമ്പോൾ അതിന്നിടയിൽ തലയില്ലാതെ നിവർന്ന് എഴുന്നേ റ്റുനില്ക്കുന്ന ഉടലുകളാണ് ആ യജ്ഞത്തിലെ എട്ടു കെട്ടുള്ള ഖാദിര യൂപം.

തോട്ടി ചെവിക്കുറ്റിയിൽ കൊളുത്തിവലിക്കുമ്പോൾ ആന കളുണ്ടാക്കുന്ന ചിന്നംവിളിയാണ് യജ്ഞത്തിലെ ഇഡാമന്ത്രോ ച്ചാരണം. പെരുമ്പറകൊട്ടലും, കൈയടിശബ്ദവുമാണ് ഈ യാഗത്തിലെ വഷൾക്കാരങ്ങൾ. ഇവയൊക്കെയാണ് രാജാവേ, ത്രിസാമാദുന്ദുഭികൾ. ബ്രഹ്മസ്വം അപഹരിക്കപ്പെടുമ്പോൾ ആ സ്വത്ത് രക്ഷിക്കുന്നതിന്നുവേണ്ടി ഏതൊരുത്തൻ തന്റെ പ്രിയ പ്പെട്ട ശരീരം പോരിൽ ബലിയർപ്പിക്കുന്നുവോ ഇതാണ് ആത്മ യൂപം വിട്ട അനന്തദക്ഷിണമായ മഖം.

പടത്തലയ്ക്കൽ സ്വാമിക്കുവേണ്ടി വിക്രമിക്കുന്ന ശൂരൻ പേടിച്ച് യുദ്ധക്കളത്തിൽനിന്ന് ഓടാതിരിക്കുകയാണെങ്കിൽ അവന്നു ലഭിക്കുക എനിക്കുള്ളതുപോലെയുള്ള ലോകമാണ്.

നല്ല തോലുറയിട്ട വാളും ഇരുമ്പുലക്കപോലുള്ള കൈകളും യുദ്ധവേദിയിൽ ആര് ചിന്നുന്നുവോ അവന്ന് എനിക്കുള്ളതുപോ ലെയുള്ള ലോകമാണ് ലഭിക്കുക.

സഹായമൊന്നും പ്രതീക്ഷിക്കാതെ വിജയിക്കുമെന്നുള്ള ഉറപ്പോടെ ശത്രുക്കളുമായി പോരാടുവാൻ പടക്കളത്തിലിറങ്ങു ന്നവന് എനിക്കുള്ള മാതിരിയുള്ള ലോകം സിദ്ധിക്കും.

ഇനിയും എനിക്കുള്ള ലോകത്തിൽ എത്തുന്ന വീരന്മാർ എങ്ങനെയുള്ളവരാണെന്നു പറയാം:

യുദ്ധത്തിൽ ഒഴുക്കുന്ന രക്തപ്രവാഹമാകുന്ന പുഴയിൽ അവിടവിടെ നീന്തുന്ന ചെണ്ടകൾ ആർക്ക് തവളകളും ആമക ളുമായി ആ പുഴയിൽ തോന്നുന്നുവോ, ആർക്ക് വീരന്മാരുടെ അസ്ഥിക്കൂട്ടം ചരലായിത്തോന്നുന്നുവോ, മാംസവും ചോരയും ദുർഗ്ഗമമായ ചേറായിത്തോന്നുന്നുവോ, വാളുകളും തോലുറ കളും തോണികളായിത്തോന്നുന്നുവോ, യോദ്ധാക്കളുടെ മുടി കൾ രക്തപ്പുഴയിൽ ആർക്ക് ചണ്ടികളായിത്തോന്നുന്നുവോ, അറ്റുവീണ ആനക്കൂട്ടവും കുതിരക്കൂട്ടവും പാലമായും, പതാ കയും ധ്വജവും മേൽവിരിപ്പുമായും തോന്നുന്നുവോ, അവന്ന് എനിക്കുള്ള ലോകം സിദ്ധിക്കുന്നതാണ്. രക്തപ്രവാഹം നിറഞ്ഞു കടക്കുവാൻ തരപ്പെടാത്തതും ചത്ത ആനകളാകുന്ന നക്രങ്ങൾചേർന്ന് പരലോകത്തേക്കൊഴുകുന്നതും, ഋഷ്ടികളും വാളുകളുമായ വഞ്ചികൾ പ്രവഹിക്കുന്ന രക്തപ്പുഴയിൽ കഴു ക്കളും കങ്കങ്ങളുമാകുന്ന പ്ലവങ്ങളും ചേർന്ന് രാക്ഷസന്മാർ ചാടി ക്കളിച്ചു പുളയ്ക്കുന്നതും, ഭീരുക്കൾക്ക് ഭയങ്കരവുമായ ആ നദി ആർക്ക് അവഭൃതസ്നാനത്തിന്നായിത്തീരുന്നുവോ, ആര് ഈ യാഗവേദിയിൽ ശത്രുക്കളുടെ തലയും ആനകളുടേയും കുതി രകളുടേയും കഴുത്തും അറുത്തു ഹോമിക്കുന്നുവോ, ആ വീരന്ന് എനിക്കുള്ളതുപോലെയുള്ള ലോകം സിദ്ധിക്കുന്നതാണ്.

ശത്രുക്കളുടെ സേനാമുഖം പത്നിയുടെ ഗൃഹമായും സ്വന്തം സൈന്യം ഹവിർദ്ധാനമായും വീരന്നു ഭവിക്കുമെന്ന് മനീ ഷികൾ പറയുന്നു.

ഏതു യാഗത്തിൽ സദസ്യർ തെക്കുഭാഗത്തെ ഭടന്മാരും, അഗ്നിദ്ധ്രൻ ഉത്തരദിക്കും, ശത്രുസൈന്യങ്ങൾ തന്റെ ധർമ്മപ ത്നിയുമായിക്കാണുന്നുവോ അവന്നധീനമാണ് ഏതു ശ്രേഷ്ഠ മായ ലോകവും. അവന്ന് യുദ്ധക്കളം വേദിയും മൂന്നഗ്നികൾ മൂന്നു വേദങ്ങളുമാകുന്നു.

പേടിച്ചോടുന്ന ഭടൻ ശത്രുക്കളാൽ വധിക്കപ്പെടുകയാണെ ങ്കിൽ അവൻ നിലയില്ലാത്ത നരകത്തിൽ തീർച്ചയായും പതിക്കും.

ആരുടെ രക്തമൊഴുകി ഈ അദ്ധ്വരവേദി നനവേല്ക്കുന്നു വോ, ആ വേദിയിൽ അവന്റെ മുടിയും മാംസവും അസ്ഥിയും ബലിയർപ്പിക്കപ്പെടുന്നുവോ, അവൻ തീർച്ചയായും സൽഗതിയെ പ്രാപിക്കുന്നതാണ്.

സേനാനായകനെ വധിച്ച് അവന്റെ വാഹനത്തിൽ കയ റുന്നവനാരോ അവൻ തീർച്ചയായും വിഷ്ണുപദത്തെ പ്രാപി ക്കുന്നതാണ്. അവൻ ബൃഹസ്പതിതുല്യനും പ്രഭുവുമാകും.

സേനാനായകനേയോ അവന്റെ പുത്രനേയോ വേറെ പൂജ്യ ന്മാരായവരേയോ ജീവനോടെ പിടിക്കുന്നവന്ന് തീർച്ചയായും എന്റെ ലോകം സിദ്ധിക്കുന്നതാണ്.

പോരിൽ മരിച്ച ശൂരനെക്കുറിച്ച് ഒരിക്കലും ദുഃഖിക്കരുത്. അനുശോച്യനായ ആ മരിച്ച ശൂരൻ സ്വർഗ്ഗലോകത്തിൽ വിളങ്ങും. അവന്ന് ചോറും വേണ്ടാ, നീരും വേണ്ടാ, പിണ്ഡവും വേണ്ടാ, പുലകുളിയും വേണ്ടാ, പിതൃകർമ്മവും വേണ്ടാ. അതൊന്നുമില്ലെങ്കിലും അവന്നു മോക്ഷം സിദ്ധിക്കും.

യുദ്ധത്തിൽ മരിച്ചവന്നു ലഭിക്കുന്ന ഭാഗ്യങ്ങളെ ഞാൻ പറയാം: അവൻ സ്വർഗ്ഗത്തിലെത്തുമ്പോൾ സുന്ദരിമാരായ അപ്സരസ്ത്രീകൾ അനേകായിരംപേർ ഓടിച്ചെന്നെതിരേറ്റ്,'ഇദ്ദേഹം എന്റെ ഭർത്താവാകണം. എന്റെ ഭർത്താവാകണം' എന്ന് ഓടിച്ചെന്നു കൂട്ടിക്കൊണ്ടുപാകുവാൻ തിരക്കിട്ടു മുന്നോട്ടു വരും.

ഈ തപസ്സ് വലിയ പുണ്യമായിട്ടുള്ളതാണ്, സനാതനമായ ധർമ്മമാണ്. യുദ്ധം വേണ്ടപോലെ ചെയ്യുന്നവന്ന് നാല് ആശ്രമഫലവുമുണ്ട്.

വൃദ്ധരേയും ബാലരേയും സ്ത്രീകളേയും കൊല്ലരുത്. പ്രാണനുംകൊണ്ട് പിന്തിരിഞ്ഞോടുന്നവനേയും കൊല്ലരുത്. വായിൽ പുല്ലുകടിച്ചു നില്ക്കുന്നവനെ കൊല്ലരുത്. (അതു കീഴടങ്ങിയവന്റെ അടയാളമാണ്.) 'ഞാൻ നിന്റെ ആളാണ്' എന്നു പറയുന്നവനേയും കൊല്ലരുത്. ജംഭൻ, വൃത്രൻ, വലൻ, പാകൻ, ശതമായൻ, വിരോചനൻ, ദുർവ്വാര്യനായ നമുചി, ബഹുമായാവി, ശംബരൻ, ദൈത്യനായ വിപ്രചിത്തി, വളരെയേറെ ദാനവന്മാർ, പ്രഹ്ലാദൻ ഇവരെയൊക്കെ പോരിൽ കൊന്ന് ഞാൻ ദേവന്മാരുടെ ഇന്ദ്രനായിത്തീർന്നു."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഇന്ദ്രൻ പറഞ്ഞ മൊഴികേട്ട് അവന്റെ വാക്കുകളെ പ്രശംസിച്ച്, യോദ്ധാക്കൾക്കുള്ള ആത്മസിദ്ധിയുടെ മഹത്വം അംബരീഷൻ ഗ്രഹിച്ചു."

**99. സ്വർഗ്ഗനരകപ്രാപ്തി** – ഭീഷ്മൻ പറഞ്ഞു: "ഇതിനെക്കുറിച്ച് പണ്ടുള്ളവർ പറയാറുള്ള ഒരു കഥ ഞാൻ പറയാം: അതു പ്രദർദ്ദനനും മൈഥിലനും തമ്മിൽ നടന്ന ഒരു യുദ്ധത്തിന്റെ കഥയാണ്.

യുദ്ധയജ്ഞം കഴിഞ്ഞ് ജനകമഹാരാജാവ് മിഥിലയിൽ രാജ്യഭാരം നടത്തുന്ന കാലത്ത് യോദ്ധാക്കൾക്കു ഹർഷം വളർത്തിയ ഒരു കഥ ഞാൻ പറയാം, അതു നീ കേൾക്കുക.

മിഥിലാധിപനായ ജനകമഹാരാജാവ് എല്ലാ തത്ത്വങ്ങളും അറിയുന്ന ഒരു മഹാത്മാവായിരുന്നു. അദ്ദേഹം തന്റെ യോദ്ധാക്കൾക്ക് സ്വർഗ്ഗവും നരകവും കാണിച്ചുകൊടുത്തു. രാജാവ് യോദ്ധാക്കളെ വിളിച്ച് ഇപ്രകാരം പറഞ്ഞു:'ഹേ യോദ്ധാക്കളെ, നോക്കുവിൻ! ഇതാ നിർഭയരായ യോദ്ധാക്കൾക്കു ലഭിക്കുന്ന മഹത്തായ സ്വർഗ്ഗം! യാതൊരു നാശവുമില്ലാത്തതും, എല്ലാ ആഗ്രഹങ്ങളേയും ദാനംചെയ്യുന്നതും, സുന്ദരിമാരായ ഗന്ധർവ്വസ്ത്രീകളോടു ചേർന്നതുമായ സ്വർഗ്ഗം ഇതാ നിങ്ങളുടെ മുമ്പിൽ നോക്കിക്കണ്ടുകൊള്ളുക. ഇതാ അങ്ങോട്ടുനോക്കൂ! അവിടെ നിങ്ങൾക്കു നരകം കാണാം. അത് പടക്കളത്തിൽനിന്നു പാഞ്ഞോടുന്നവർക്കുള്ള സ്ഥാനമാണ്. നരകം, നോക്കിക്കാണുക. എന്നേക്കും ദുഷ്പേരു നോടുന്നവർക്കുള്ള ലോകമാണ് ഈ നരകം! ഇനി എന്താണു വേണ്ടതെങ്കിൽ അതു കണ്ടുകൊള്ളുവിൻ! ഇവ രണ്ടും കണ്ടറിഞ്ഞതിന്നുശേഷം നിങ്ങൾ വേണ്ടതു സ്വീകരിച്ചുകൊള്ളുക. ഇവ നോക്കിക്കണ്ട് നിങ്ങൾ ശത്രുക്കളെ പോരിൽ ജയിക്കുവിൻ! ത്യാഗബുദ്ധികളാകുവിൻ! നിലയില്ലാത്ത നരകത്തിൽ പതിക്കാത്തവിധം മാന്യമായി ജീവിക്കുവിൻ!

ത്യാഗംമൂലം യോദ്ധാക്കൾക്കു സ്വർഗ്ഗം ലഭിക്കും എന്നു രാജാവു പറഞ്ഞറിഞ്ഞ യോദ്ധാക്കൾ ഹേ പരപുരഞ്ജയാ! പോരിൽ ശത്രുക്കളെ രാജാവിന്നു ഹർഷം വർദ്ധിക്കുമാറ് ജയിച്ചു. അതുകൊണ്ട് ആത്മവാനായി ക്ഷത്രിയൻ യുദ്ധത്തിൽ ഉറച്ചുനില്ക്കണം. ആനകൾക്കുള്ളിൽ തേരുകൾ, തേരുകളുടെ പിന്നിലായി കുതിരപ്പട, കുതിരപ്പടയുടെ ഇടയിലായി കാലാൾപ്പട നില്ക്കണം. ഇപ്രകാരം വ്യൂഹം ചമച്ച രാജാവ് നിത്യവും ശത്രുക്കളെ ജയിക്കുന്നു. അതുകൊണ്ട് നീയും അങ്ങനെതന്നെ ചെയ്യണം യുധിഷ്ഠിരാ!

പോരിൽ ശൗര്യംമൂലം എല്ലാവരും സ്വർഗ്ഗം ആഗ്രഹിക്കുന്നു. സമുദ്രത്തെ തിമിംഗലമെന്നപോലെ അവർ സൈന്യത്തെയിട്ട് ഇളക്കിമറിക്കുന്നു. ദുഃഖിക്കുന്നവരെ സന്തോഷിപ്പിക്കുകയും, തമ്മിൽ ഉറപ്പിക്കുകയും, ജയിച്ചുപിടിച്ച ഭൂമി സംരക്ഷിക്കുകയും. ഉള്ളുതകർന്നവരിൽ അധികം കയറുവാൻ നോക്കാതിരിക്കുകയും ചെയ്യേണ്ടതാണ്. ജീവനിൽ കൊതിവിട്ട് വീണ്ടും കയറി പടവെട്ടുകയാണെങ്കിൽ അദ്ധ്വാനം കൂടുതലാകും. അതു സഹിക്കുവാൻ കഴിയാതെയായേക്കും. അതുകൊണ്ട് വിശ്രമം കൂടാതെ അധികം കയറി അടിക്കുവാൻ ശ്രമിക്കരുത്. പടക്കളത്തിൽനിന്നു പേടിച്ച് തടിയുംകൊണ്ടോടുന്നവനെ പിന്നാലെ ചെന്നു പ്രഹരിക്കുവാൻ ശൂരന്മാർ വിചാരിക്കുകയില്ല. അതുകൊണ്ട് തോറ്റോടുന്നവരോടു ശൗര്യം കാണിക്കരുത്. അവരെ ഓടിച്ച് പിന്നാലെ ഓടിച്ചെന്നു പ്രഹരിക്കരുത്.

ചരങ്ങൾക്കു ഭക്ഷണം അചരമാണ്. ദംഷ്ട്രയുള്ള മൃഗങ്ങൾക്ക് ഭക്ഷണം ദംഷ്ട്രയില്ലാത്ത മൃഗങ്ങളാണ്. ദാഹിക്കുന്നവർക്ക് അന്നം ജലമാണ്. ശൂരന്മാർക്ക് ഇര പേടിക്കുടലന്മാരാണ്. കൈയും, കാലും, പുറവും വയറും തുല്യമായിട്ടുള്ള ഭീരുക്കൾ തോറ്റോടുന്നു. അതുകൊണ്ട് അവർ ഭയപ്പെട്ടു വണങ്ങി കൈകൂപ്പി ശൂരന്മാരെ സേവിക്കുന്നു.

ഈ ലോകത്തിലുള്ള ജനത ശൂരന്റെ ബാഹുക്കളിൽ, മക്കൾ അച്ഛന്റെ ബാഹുക്കളിൽ എന്നപോലെ പിടിച്ച് ഞാലുന്നു. അതുകൊണ്ട് എപ്പോഴും ശൂരൻ ബഹുമാനത്തിന്നർഹനാണ്. ശൗര്യത്തേക്കാൾ മീതെയായി മൂന്നുലോകത്തിലും യാതൊന്നുമില്ല. എല്ലാം ശൂരൻ കാത്തുരക്ഷിക്കുന്നു. എല്ലാം ശൂരനിൽ സ്ഥിതിചെയ്യുന്നു.

**100. സേനാനീതികഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "ഹേ ഭാരതാ! ജയം കാംക്ഷിച്ച് രാജാക്കന്മാർ ധർമ്മം അല്പം തെറ്റിച്ചും പടകൊണ്ടു ചെയ്തുവരുന്ന സംഗതികൾ അങ്ങു വിവരിച്ചുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ധർമ്മം സത്യത്താലാണ് നിലനില്ക്കുന്നതെന്നു ചിലർ പറയുന്നു. ധർമ്മം ന്യായത്താലാണു നിലനില്ക്കുന്നതെന്നു വേറെ ചിലർ പറയുന്നു. നല്ല നടപടിയാലാണ് ധർമ്മം നിലനിൽക്കുന്നതെന്നു മറ്റുചിലർ പറയുന്നു. ധർമ്മം ശിക്ഷോപായങ്ങളാലാണു നില്ക്കുന്നതെന്നു വേറെ ചിലർ. അർത്ഥധർമ്മങ്ങൾ സാധിക്കുവാനുള്ള ഉപായങ്ങളെന്തെന്ന് ഞാൻ പറയാം. മര്യാദകെട്ട ദസ്യുക്കളാണല്ലോ നാടിന്റെ ശത്രുക്കൾ. അവർക്ക് ഉടവുപറ്റിക്കുവാനുള്ള വിദ്യകൾ എന്തൊക്കെയാണ് ആഗമങ്ങളിൽ നിർദ്ദേശിച്ചിരിക്കുന്നതെന്നു പറയാം. കാര്യങ്ങളൊക്കെ നേടുന്നതിന്ന് ഈ ഉപായങ്ങൾ ഭവാൻ കേൾക്കുക. ഹേ രാജാവേ, ബുദ്ധികൊണ്ട് നേരും ചതിയും ഇവ രണ്ടും കണ്ടറിയണം. അറിഞ്ഞാലും വക്രംചെയ്യരുത്. എന്നാൽ വക്രം ആരെങ്കിലും കാണിച്ചാൽ അതിനെ തടുക്കുകയും വേണം. ശത്രുക്കൾ രാജാവിൽ ഭേദപ്രയോഗങ്ങൾ ചെയ്യും. ശത്രുക്കളുടെ ആ തന്ത്രം മനസ്സിലാക്കിയ രാജാവിന്നു തീർച്ചയായും ശത്രുവിനെ ബാധിക്കുവാൻ കഴിയും.

ആനയുടെ തോല്, കാളയുടെ തോല്, പെരുമ്പാമ്പിന്റെ തോല്, ശല്യങ്ങൾ, കണ്ടകങ്ങൾ, ലോഹങ്ങൾ, വെഞ്ചാമരങ്ങൾ, ചട്ടകൾ, ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ ആയുധങ്ങൾ, മഞ്ഞച്ചതും ചുവന്നതുമായ കോപ്പുകൾ, കൊടി, കൊടിക്കൂറ ഇങ്ങനെ പലതരം ചായത്തിലുള്ള ഇവ, ഋഷ്ടി, തോമരം, ഖഡ്ഗം, കൂർത്ത വെണ്മഴുകൾ, ഫലകം, പരിച ഇവയൊക്കെ പലതരത്തിലും ഉണ്ടാക്കണം. അങ്ങനെ ആയുധങ്ങൾ വേണ്ടുവോളം സംഭരിക്കണം. ഭടന്മാർ സന്നദ്ധരായി കരുതിയിരിക്കുക. ചൈത്രമാസത്തിലോ, മാർഗ്ഗശീർഷമാസത്തിലോ പടകൂട്ടണം. എന്തുകൊണ്ടെന്നാൽ നാട്ടിലൊക്കെ നെല്ലും ഗോതമ്പും ധാരാളമായി ഉണ്ടായി കൊയ്ത്തുകഴിഞ്ഞ കാലമാണത്. ആ മാസങ്ങളിൽ ജലത്തിന്നും വിഷമമുണ്ടായിരിക്കയില്ല. ആ കാലത്തിന്നു വേറേയും ഒരു വിശേഷമുണ്ട്. അധികമായ തണുപ്പോ, അധികമായ ചൂടോ

ഉണ്ടായിരിക്കയില്ല. അതുകൊണ്ട് ഈ കാലത്താണ് ശത്രുവിനോട് എതിരിടുവാൻ പറ്റിയ കാലം. ഇത്തരം സൈന്യസംഭരണം പോരാട്ടത്തിന്നുതകും.

അങ്ങനെ പടകൂട്ടിയതിന്നുശേഷം നല്ല പുല്ലും ധാരാളം വെള്ളവുമുള്ള മാർഗ്ഗത്തിലൂടെ സൈന്യങ്ങളെ കൊണ്ടുപോകണം. കാട്ടിൽ അയച്ച് മാർഗ്ഗത്തിന്റെ ഗുണദോഷം കണ്ടറിഞ്ഞു വന്ന കുശലന്മാരായ ചാരന്മാർ കാണിച്ചുതന്ന മാർഗ്ഗത്തിലൂടെ പോകണം. മാൻകൂട്ടങ്ങൾ പോകുന്നമാതിരി സൈന്യങ്ങൾക്ക് കാട്ടുവഴിയിൽക്കൂടി സഞ്ചരിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് മാർഗ്ഗം അറിയുന്ന വനചരന്മാരായ ചാരന്മാരെ കൂടെ കൊണ്ടുപോകണം. ആദ്യം മുന്നേറുന്ന ശ്ലാഘ്യകുലോത്ഭവരുടെ പടയാണ് ശക്തമാവുക. വെള്ളമുള്ള ഒരു നല്ല മാർഗ്ഗം കണ്ടുകിട്ടിയാൽ അതു സ്വീകരിക്കാം. ശത്രുക്കൾ എതിർത്തുവന്നാൽ അതിനെ തടുക്കാൻ കഴിയണമെങ്കിൽ വെള്ളം കിട്ടുന്ന വഴിയേ പോകണം. അല്ലെങ്കിൽ അബദ്ധത്തിൽപ്പെടും. വെളിവായ മൈതാനത്തേക്കാൾ നല്ലതു വൃക്ഷലതാദികളുടെ മറവുള്ള കാട്ടുപ്രദേശങ്ങളാണ്. ജലം കിട്ടുന്ന സ്ഥലത്ത്, ഒരു ജലാശയത്തിന്നു സമീപമായി കൂടാരമടിച്ചു താമസിക്കാം. ധനങ്ങൾ കൊണ്ടുപോയി സൂക്ഷിക്കുവാനും കാലാൾകൾക്കു സുഖമായി ഉറങ്ങുവാനും സൗകര്യമുണ്ടാകണം. എന്നാലെ ശത്രുവിന്റെ ആക്രമണം തടുക്കുവാൻ കഴിയൂ. ആപത്തിൽ വേണ്ട നടപടികൾ ഒക്കെ ചെയ്തു കരുതിയിരിക്കണം. ഇങ്ങനെയൊക്കെച്ചെയ്താൽ ഏതു ശക്തനായ ശത്രുവിനേയും തോല്പിച്ചു വിടാം.

സൈന്യങ്ങളെ നിറുത്തേണ്ട നിലയെങ്ങനെയാണെന്നു പറയാം. സപ്തർഷിനക്ഷത്രങ്ങളെ പിന്നിലാക്കി ശത്രുവിന്നുനേരെ മലപോലെ ഉറച്ചുനില്ക്കണം. ഈ ഉറച്ചനിലയിൽ ഏത് ശത്രുവിനേയും പരാജയപ്പെടുത്താം. സൂര്യൻ, ശുക്രൻ ഇവർ സൈന്യങ്ങളുടെ പിന്നിൽ പ്രകാശിക്കുകയും, കാറ്റിൽ പിന്നിൽനിന്നടിക്കുകയും ചെയ്യുന്ന മട്ടിലായിരിക്കണം സൈന്യങ്ങളുടെ യാത്ര. ഇങ്ങനെ കാറ്റും, സൂര്യനും, ശുക്രനും എവിടെയുണ്ടോ, അവിടെ ജയമുണ്ടാകുമെന്നാണ് ലക്ഷണം.

ചളിയില്ലാത്ത സ്ഥലം, വെള്ളം കെട്ടിനില്ക്കാത്ത സ്ഥലം, കുണ്ടും, കുഴിയും, മൺകട്ടയും ഇല്ലാത്ത സ്ഥലം, കുതിരകളെ ക്കെട്ടുവാൻ പറ്റിയ സ്ഥലമാണെന്നു യുദ്ധവിദഗ്ദ്ധന്മാർ അഭിപ്രായപ്പെടുന്നു. ചേറും കുണ്ടുമില്ലാത്ത സ്ഥലം തേരുകൾ നിറുത്താൻ കൊള്ളാം. ആനപ്പടയെ നിറുത്തുവാൻ പറ്റിയ സ്ഥലം വെള്ളമുള്ള പുഴകളും കുറ്റിക്കാടുകളുമുള്ള സ്ഥലമാണ്. പിന്നെ വളരെ ദുർഗ്ഗമുള്ളതും, മഹാവൃക്ഷങ്ങളുള്ളതും ചൂരലും മുളയും വളരുന്ന പ്രദേശവും, ആനകളെ നിറുത്താൻ പ്രശസ്തമായ സ്ഥലങ്ങളാണ്. കാലാൾപ്പടയെ നിറുത്താൻ പറ്റിയ സ്ഥലം പർവ്വതപ്രദേശവും, ഉപവനപ്രദേശങ്ങളുമാണ്.

കാലാൾ ധാരാളമുള്ള പടയാണ് ഉറപ്പുള്ള പട. തേരും കുതിരയും ചേർന്ന പട തെളിവുള്ള കാലങ്ങളിൽ നല്ലതാണ്. ആനകളും കാലാളുകളും കൂടുതലുള്ള പട മഴക്കാലത്തു വിശേഷപ്പെട്ടതാണ്. ഈ ഗുണങ്ങളെ പരിഗണിച്ചു വേണം ഏതു ദേശത്ത് ഏതു കാലത്ത് ആക്രമണം നടത്തണം എന്നു തീരുമാനിക്കുവാൻ.

ഇപ്രകാരം കരുതി ചിന്തിച്ചു പ്രവർത്തിക്കുന്നവനും തിഥിയും നക്ഷത്രവും നോക്കി പടയിറക്കുന്നവനുമായ രാജാവ് നിത്യവും വിജയം നേടും. തളർന്നവരേയും ഉറങ്ങുന്നവരേയും ദാഹിച്ചുവലയുന്നവരേയും കൂട്ടം ചിന്നിയവരേയും കൊല്ലരുത്. വഴിയിൽക്കൂടി തയ്യാറെടുക്കാതെ നടന്നുപോകുന്നവന്റെ നേരേ ശസ്ത്രം പ്രയോഗിക്കരുത്. ഭക്ഷണം കഴിക്കുക, വെള്ളം കുടിക്കുക, എന്നീ സന്ദർഭങ്ങളിൽ ശത്രുവിനെ വധിക്കരുത്. ഭ്രാന്തുപിടിച്ചവനേയും, കിറുക്കനേയും കൊല്ലരുത്. അപായകരമായ മുറിവേറ്റിരിക്കുന്നവനെ കൊല്ലരുത്. വിശ്വസ്തന്മാർക്കും, സമർത്ഥന്മാർക്കും, സാങ്കേതികവിദഗ്ദ്ധന്മാർക്കും, പണം സൂക്ഷിപ്പുകാർക്കും, പുറം കാവൽക്കാർക്കും ചുമട് ചുമക്കുന്നവർക്കും, കെട്ടിടത്തിന്നു ചുറ്റും കാവൽ നിൽക്കുന്നവർ, ശുശ്രൂഷകർ, പടികാവൽക്കാർ, സൈന്യം ഭേദിക്കുന്നവർ, പടഭേദിച്ചാൽ കൂട്ടിനിർത്തുന്നവർ ഇവർക്കൊക്കെ തുല്യബഹുമതിയോടെയുള്ള അന്നപാനങ്ങൾ കൊടുക്കുകയും ശമ്പളം ഇരട്ടിച്ചുകൊടുക്കുകയും വേണം. പത്തുപേർക്ക് ഒരു നായകൻ, പത്തു നായകന്മാർക്ക് ഒരു നായകൻ, നൂറ്റുക്ക് ഒരു നായകൻ, ആയിരംപേർക്ക് ഒരു നായകൻ ഇങ്ങനെ യഥായോഗ്യം ഉദ്യോഗത്തിൽ ശൂരന്മാരെ നിയമിക്കുക.

മുഖ്യന്മാരെ സംശയത്തിലാകുമ്പോൾ വിളിച്ചുകൂട്ടി പറയുക, 'നാം ഇപ്പോൾ സംശയത്തിലായിരിക്കുന്നു. യുദ്ധത്തിൽ വിജയത്തിന്ന് ശ്രമിക്കുക. പരസ്പരം ത്യജിക്കരുത്. ഭീരുക്കളായി നമ്മുടെ കൂട്ടത്തിലാരെങ്കിലും ഉണ്ടെങ്കിൽ ഉടനെ ഒഴിച്ചുപോകട്ടെ. ഭീരുക്കൾ കൂട്ടത്തിലുണ്ടായാൽ ആപത്താണ്. പ്രമാണിയെ അവർ ബഹളം കൂട്ടി വധിപ്പിക്കും, ചെന്നേറ്റാൽ ഉടനെ മരണവും ഇത്തരക്കാർ വരുത്തിക്കൂട്ടും. ഭീരു ബഹളമുണ്ടാക്കിയാൽ താനും തന്റെ കൂട്ടുകാരനും അപകടത്തിലാകും. അർത്ഥനാശം, വധം, ദുഃഖം, എന്നിവയ്ക്കു പുറമേ പിൻതിരിഞ്ഞോടുന്നവൻ ദുഷ്കീർത്തിക്കും പാത്രമാകും. ഭംഗിയില്ലാത്ത ക്രൂരമായ വാക്ക് പേടിച്ചോടുന്ന പുരുഷൻ കേൾക്കേണ്ടിവരും. ചുണ്ടും പല്ലും പോയി നാണംകെട്ട്, ദുർവ്വാക്കുകേട്ട്, ആയുധം കാട്ടിൽ എറിഞ്ഞ് ഒടുവിൽ ദയനീയനായി ശത്രുവിനാൽ ഖണ്ഡിക്കപ്പെടും. പടയിൽനിന്ന് പിൻതിരിഞ്ഞോടുന്നവനെപ്പോലെ വിഡ്ഢിയില്ല. കൂട്ടത്തിൽ ആളെ വർദ്ധിപ്പിക്കുവാൻ മാത്രം കൊള്ളാം. ഒന്നിനും കൊള്ളാത്ത ഇക്കൂട്ടർ പാഞ്ഞ് ഓടിയാൽ ശത്രുക്കൾ ഓടിപ്പോകുന്നവന്റെ പിന്നാലെ സന്തോഷത്തോടെ പാഞ്ഞെത്തും. ജയിക്കുന്നവനെ ചന്ദനാലംകൃതനാക്കി ശത്രുക്കൾ യശസ്സ് ആശംസിക്കും. ഭീരുവിന്ന് ഈ നില ദയനീയമായിത്തീരും. വധത്തേക്കാൾ അവന്ന് ദുസ്സഹമാണ് ഈ അവസ്ഥയെന്നു ഞാൻ വിചാരിക്കുന്നു. ഭീരുക്കൾക്ക് വന്നുപെടുന്ന ആ ക്ഷീണം ധീരൻ അറിയുകയില്ല.

നമ്മൾ സ്വർഗ്ഗംകാമിച്ച് പോരാടി ജയിക്കുകയോ വധിക്കപ്പെട്ട് സൽഗതി പ്രാപിക്കുകയോ ചെയ്യണം ഇങ്ങനെ ദൃഢനിശ്ചയം ചെയ്ത് ജീവിതം ത്യജിക്കുന്നവർ, ഭീരുക്കളല്ലാത്ത ധീരന്മാർ, ശത്രുസൈന്യത്തിൽ കുതിച്ചുകയറുന്നു.

വാളും പരിചയുമെടുത്ത് ആദ്യം കാലാൾപ്പട നില്ക്കണം. പിന്നിൽ വണ്ടിപ്പട നില്ക്കണം നടുവിലായി മറ്റുകൂട്ടരും നില്ക്കണം. ശത്രുക്കളെ ഉടയ്ക്കുവാൻ കാലാൾ കരുതി നില്ക്കണം. പുരത്തിൽ വൃദ്ധന്മാരുണ്ടെങ്കിൽ അവരെ മുന്നിൽ വിളിച്ചുകൂട്ടണം. മുമ്പെ സമ്മതം നേടിയവരും മനസ്വികളും സത്വവാന്മാരുമായവരെ വിളിച്ചു കൂട്ടണം. അവർ മുമ്പെ ഏല്ക്കണം. ഒപ്പം മറ്റുള്ളവരും ഏല്ക്കണം. ഭീരുക്കളെക്കൂടി പ്രോത്സാഹിപ്പിക്കണം. അടുത്തവർ ചുമൽ കാട്ടുവാൻ നില്ക്കണം. കുറച്ചുപേരെ ചേർത്ത് എതിർപ്പിച്ച് വളരെപ്പേരെ വിടുർത്തുകളയണം. പലപേരോട് കുറച്ചുപേർ എതിർക്കുവാൻ സൂചീമുഖം എന്ന സൈന്യവിന്യാസക്രമം സ്വീകരിക്കണം.

എതിർത്തടുത്താൽ നേരായോ നുണയായോ വിളിച്ചുപറയണം, 'ശത്രു ഉടഞ്ഞു! ഉടഞ്ഞു!' എന്ന്. കൈപൊക്കി അങ്ങനെ വിളിച്ചു പറഞ്ഞാൽ ശത്രുവിന്റെ ഉള്ളിന്ന് ഇടിച്ചൽ ഉണ്ടാകും. എന്റെ മിത്രത്തിന്റെ സൈന്യം വന്ന് നിർഭയം പ്രഹരിക്കുവിൻ എന്നും വിളിച്ചുപറയണം. സത്വവാന്മാർ ഭയങ്കരശബ്ദം കൂട്ടി അട്ടഹസിച്ച് ആക്രമിക്കണം. ക്ഷ്വേളാരവം, കിലുകിലാരവം, ക്രകചധ്വനി, ഗോവിഷാണധ്വനി, ഭേരി, മൃദംഗം, പണവം ഇവയൊക്കെ മുമ്പിട്ടു നില്ക്കുന്നവർ മുഴക്കണം."

**101. നാനാദേശയോദ്ധാക്കളുടെ സ്വഭാവരൂപബലാചാരലക്ഷണം –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭാരതാ! യുദ്ധത്തിന്ന് പറ്റിയവരെ എങ്ങനെ തിരഞ്ഞെടുക്കണം? അവരുടെ ശീലം, ആചാരം രൂപം, സന്നാഹം ഈവക കാര്യങ്ങളെപ്പറ്റി ശാസ്ത്രം എന്താണ്? പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "ശസ്ത്രം, വാഹനം എന്നിവയൊക്കെ നടപ്പുപോലെതന്നെയാണ് ശാസ്ത്രവിധി. ശീലംകൊണ്ട് വീര പുരുഷനാണ് ഇക്കാര്യത്തിന്ന് പറ്റിയവൻ. എന്നാൽ അവരിൽ പല നാട്ടുകാരെപ്പറ്റിയും ഞാൻ പറയാം. ഗാന്ധാരന്മാരും, സിന്ധു സൗവീരന്മാരും, നഖരപ്രാസങ്ങളാൽ പടവെട്ടുന്നവരാണ്. ഭയ മില്ലാത്തവരും, നല്ല ബലവാന്മാരുമാണ് അവർ. അവരെ കൂട്ടിയു ള്ള സൈന്യം ഏത് വിഷമവും തരണംചെയ്യും.

സർവ്വശസ്ത്രവിദഗ്ദ്ധന്മാരും, സത്വവാന്മാരുമാണ് ഉശീനര രാജ്യക്കാർ. പ്രാച്യന്മാർ ഗജയുദ്ധത്തിൽ വിദഗ്ദ്ധന്മാരാണ്. അവർ കൂടയോധികളുമാണ്. മായാപ്രയോഗചതുരന്മാരാണ്.

പിന്നെ യവനന്മാരും കാംബോജന്മാരും, മഥുരാരാജ്യ ക്കാരും കല്ലുയുദ്ധത്തിൽ സമർത്ഥരാണ്. തെക്കേ രാജ്യക്കാർ വാൾപ്പയറ്റിൽ മിടുക്കന്മാരാണ്.

എല്ലാ രാജ്യത്തും സത്വവാന്മാരും മഹാബലന്മാരുമായ ശൂര ന്മാർ ഉണ്ട്. അവർ മിക്കപേരും പ്രസിദ്ധന്മാരാണ്. അവരുടെ ലക്ഷണം ഞാൻ പറയാം, കേൾക്കുക. സിംഹത്തെപ്പോലേയും പുലിയെപ്പോലെയും ശബ്ദിക്കുന്നവരും, സിംഹശാർദ്ദൂലനേത്ര ന്മാരുമാണ്. സിംഹശാർദ്ദൂലങ്ങളെപ്പോലെ ഗൗരവമായി നടക്കു ന്നവരുമാണ്. അവർ പാരാവതകുലിംഗാക്ഷന്മാരാണ്. ശൂരന്മാ രും, പ്രമാഥികളുമാണ്. മാനിന്റെ ശബ്ദമുള്ളവരും, പുലിയുടെ കണ്ണുള്ളവരും, കാളയുടെ കണ്ണുള്ളവരും, ശക്തന്മാരുമായ അത്ത രക്കാർ ജീവിച്ചു വരുന്നു. കിങ്ങിണിസ്വരംപോലെ സംസാരി ക്കുന്ന ഇത്തരക്കാർ മന്ദന്മാരും, ശുണ്ഠിക്കാരുമാണ്.

ഘനസ്വനമുള്ളവരും, മുൻചുണയുള്ളവരുമാണ് ചിലർ. ചിലർ കഴുതകളുടെ ശബ്ദംപോലെയുള്ള ശബ്ദമുള്ളവരാണ്. വളഞ്ഞ നാസാഗ്രവും, നാവുമുള്ളവരും, വളരെ ദൂരം ഓടുന്നവ രുമാണ് ചിലർ. ചെറിയ പൂച്ചക്കണ്ണുള്ളവരും, കുറിയ മുടിയുള്ള വരും, ചെറുചർമ്മികളും, ശീഘ്രമായി പായുന്നവരും, ചാപല്യ മുള്ളവരുമായ യോദ്ധാക്കൾ മഹാപരാക്രമികളാണ്.

ഉടുമ്പിന്റെ കണ്ണുപോലെയുള്ള കണ്ണുള്ളവരും, മൃദുപ്രകൃ തിക്കാരുമാണ് ചിലർ. അശ്വയാനാഘോഷരായ അവർ കാര്യം നേടുന്നതിൽ സമർത്ഥന്മാരാണ്. ഒതുങ്ങിയവരും, നല്ല മെയ്യുള്ള വരും, മാറ് വിരിഞ്ഞവരും, കൊട്ടുകേട്ടാൽ ചൊടിക്കുന്നവരും, കലഹങ്ങളിൽ ഹർഷിക്കുന്നവരുമാണ്. കണ്ണു കുഴിഞ്ഞവരും, കണ്ണു തുറിച്ചവരും, ചോരക്കണ്ണന്മാരും, ഭ്രുകുടീമുഖന്മാരും, കറുത്ത കണ്ണുള്ളവരും ശൂരന്മാരുമാണ്. അവർ ദേഹം വെടിയു വാൻ മടിയില്ലാത്തവരാണ്.

കുറിയ നെറ്റിയും, വക്രദൃഷ്ടിയും ഉള്ളവരുണ്ട്. കവിളൊ ട്ടിയവരുണ്ട്. വജ്രംപോലെ കഠിനമായ ബാഹുക്കളുള്ളവരുണ്ട്. മെലിഞ്ഞ് ഞെരമ്പ് പിടച്ചവരുണ്ട്. യുദ്ധത്തിൽ അവർ പാഞ്ഞു കയറും. മർദ്ദിച്ച ആനകൾമാതിരിയുള്ള അവരെ തടുക്കുവാൻ പ്രയാസമാണ്. മഞ്ഞച്ചതും, തുമ്പുകീറിയതുമായ തലമുടിയും, വീർത്ത കവിളും, വയറുമുള്ള കൂട്ടർ, ചുമൽ ഉന്നി, കഴുത്തു വീർത്ത്, വലിയ കാൽവണ്ണമുള്ള കൂട്ടരുണ്ട്. നല്ല കഴുത്തുള്ള ആ ഉദ്ധതന്മാർ വൈനതേയനെപ്പോലെയുള്ളവരാണ്. വട്ടത്തലയും, വലിയ വായുമുള്ള കൂട്ടർ വൃഷദംശാസ്യന്മാരാണ്. ഉഗ്രമായി അട്ട ഹസിക്കും, നല്ലപോലെ ചൊടിക്കും. പോരിൽ ഒച്ചകേട്ട ദിക്കിൽ പാഞ്ഞെത്തും, തള്ളലുള്ള അധർമ്മജ്ഞന്മാരായ അവർ ഘോര ന്മാരും, ഉഗ്രമൂർത്തികളുമാണ്. ഈ പറഞ്ഞ എല്ലാവരും ദേഹ ത്യാഗത്തിന്ന് മടിയില്ലാത്തവരാണ്. പടയിൽ പിന്മാറാത്ത ഈ അന്ത്യജന്മാരെ പടയ്ക്കുമുന്നിൽ നിർത്തേണ്ടവരാണ്. അവർ വെട്ടിക്കൊല്ലുകയും, വെട്ടേറ്റ് മരിക്കുകയും ചെയ്യും. അതിൽ കൂസലില്ലാത്തവരാണ്. നിലവിട്ട അധർമ്മിഷ്ഠന്മാരും, സാന്ത്വം പറഞ്ഞാൽ കേൾക്കാത്തവരുമായ ഇക്കൂട്ടർ രാജാവിനോടു പോലും ചൊടിച്ചേല്ക്കുന്നവരാണ്."

**102. സേനാനീതികഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "ജയംനേടുന്ന പടയ്ക്കുള്ള രൂപം എന്താണ്? പ്രശസ്തങ്ങളായ അവയെല്ലാം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "ജയംകൊള്ളുന്ന പടയ്ക്കുള്ളതായ പ്രശസ്തമായ രൂപങ്ങൾ മുറപോലെ ഞാൻ പറയാം. യഥാകാലം ദൈവവും പൗരുഷവും അറിഞ്ഞു പ്രവർത്തിക്കണം. വിദ്വാന്മാർ അത് അറിവാകുന്ന ദിവ്യദൃഷ്ടികൊണ്ട് കണ്ടെത്തുന്നു. അത് മനസ്സിലാക്കിയവർ അതിൽ പ്രായശ്ചിത്തമായി ജപവും, ഹോമവും നടത്തുന്നു. നല്ല മംഗളകർമ്മങ്ങൾ ചെയ്ത് അഹിത ങ്ങളെ നീക്കംചെയ്യുന്നു.

മനസ്സു തെളിഞ്ഞ് ജാഗ്രതയോടുകൂടിയ യോദ്ധാക്കളും, അപ്രകാരമുള്ള ആന, കുതിര എന്നിവയും ഏത് സൈന്യത്തിലു ണ്ടോ, ആ സൈന്യത്തിന്നു വിജയം തീർച്ചയായും ലഭിക്കുന്ന താണ്. ഇവർക്ക് കാറ്റും, ഇന്ദ്രായുധങ്ങളും ശുഭം വെളിപ്പെടു ത്തും. കാറും, സൂര്യകിരണങ്ങളും ഇവരെ പിൻതുടരും. കുറു ക്കനും, കഴുക്കളും, കങ്കങ്ങളും സേനയെ സ്വാഗതംചെയ്യുകയാ ണെങ്കിൽ ആ യാത്ര ശത്രുക്കൾക്കു നാശമുണ്ടാക്കുന്ന ശകുന മാണ്.

നല്ലപോലെ തെളിഞ്ഞുകത്തി കതിരേന്തുന്ന ദീപം വല ത്തോട്ടു നാളം ചുഴലുകയും, പുകയില്ലാതെ തിളങ്ങുകയും ചെയ്യുന്നത് ശുഭസൂചകമാണ്. ഹോമിക്കുന്ന വസ്തുക്കൾ അഗ്നി യിൽ ജ്വലിച്ചു നല്ല ഗന്ധം പുറപ്പെടുവിക്കും. ഇവയും ജയത്തിന്റെ ചിഹ്നമാണ്. ഗംഭീരമായ ശബ്ദത്തോടുകൂടി ഉച്ചത്തിൽ ശംഖു കളും, ഭേരികളും മുഴങ്ങുക, യോദ്ധാക്കൾ വിപരീതം കാണിക്കാ തിരിക്കുക, ഇതു ശുഭശകുനമാണ്. ഇഷ്ടപ്പെട്ട മൃഗങ്ങൾ യാത്ര യിൽ ഇടത്തുഭാഗത്തായി പിന്നിൽ നിന്നു പുറപ്പെടുന്നതും നല്ല താണ്. എന്നാൽ കൊല്ലുമ്പോൾ വലത്തു ഭാഗത്തുവന്ന് മുമ്പിൽ വീഴുന്നതു ശുഭമല്ല.

മംഗളമായ ശബ്ദം നല്ല ശകുനമാണ്. ഹംസം, ക്രൗഞ്ചം, ശതപത്രങ്ങൾ, ഭാസം ഇവയുടെ ശബ്ദം നല്ലതാണ്. സത്വവാ ന്മാരായ യോദ്ധാക്കൾ സന്തോഷശബ്ദമുണ്ടാക്കുന്നതും ശുഭ സൂചകമാണ്. ശസ്ത്രം, യന്ത്രം, കവചം, കേതു, എന്നിവയൊക്കെ ശോഭിക്കുക, ഭടന്മാരുടെ മുഖം പ്രകാശിക്കുക, സൈന്യങ്ങൾ വിളങ്ങുക, മറ്റുള്ളവർക്കു നോക്കിക്കാണുവാൻപോലും കഴിയാ ത്തവിധം ജ്വലിക്കുക, ഇവ ആർക്കാണോ, അവർ യുദ്ധത്തിൽ ജയിക്കുന്നതാണ്.

പറഞ്ഞാൽ കേൾക്കുന്നവരും, അഹങ്കാരമില്ലാത്തവരും, തമ്മിൽ നല്ലപോലെ സ്നേഹിച്ചു പ്രവർത്തിക്കുന്നവരുമായ നല്ല ഭടന്മാർ ചേരുന്നതായാൽ ഭാവിയിലെ വിജയത്തിന്ന് ഒരു നല്ല ശകുനമാണ്.

മനസ്സിന്ന് ഇഷ്ടമുള്ള ശബ്ദം, സ്പർശം, ഗന്ധം ഇവ പര ത്തിയോദ്ധാക്കൾ ധീരതയോടെ യാത്രചെയ്യുന്നതാണെങ്കിൽ ആ പോക്കു വിജയം ഉണ്ടാക്കും.

കടക്കുന്നവന്ന് ഇടത്ത് ഈവക ശകുനം ഇഷ്ടം ചെയ്യും. കടന്നവനാണെങ്കിൽ വലത്താണ് ഇഷ്ടം ചെയ്യുക. പിന്നിലാണെ ങ്കിൽ കാര്യലാഭം ചെയ്യും. മുന്നിട്ടുവന്നാൽ അത് കാര്യനാശ മാണ്.

വൻപുള്ള ചതുരംഗപ്പടകൂട്ടി ഹേ യുധിഷ്ഠിരാ! സാമം തടുത്തതിന്നുശേഷം ആദ്യമായി പോരിന്ന് ഒരുങ്ങുക.

ഇനി ഞാൻ ഒരു കാര്യംകൂടി പ്രത്യേകിച്ചും പറയാം. യുദ്ധ ത്തിന്റെ ജയത്തെപ്പറ്റി പ്രശംസിച്ചു പറഞ്ഞതുകൊണ്ട് എല്ലാ റ്റിന്നും യുദ്ധമാണ് ശരണം എന്നു നീ വിചാരിക്കരുത്. കഴിയു ന്നതും യുദ്ധം കൂടാതെ കാര്യം നടത്തുവാൻ ശ്രമിക്കണം. അതി ലാണ് രാജാവിന്റെ മിടുക്കു കാണേണ്ടത്. യുദ്ധംകൊണ്ടുണ്ടാ കുന്ന ജയം താഴ്ന്ന തരത്തിലുള്ള ജയമായേ മനീഷികൾ കരു തുന്നുള്ളൂ. പോരിലെ വിജയം സ്ഥിരമായ കാര്യമല്ല. ദൈവാധീ നംകൊണ്ട്, യദൃച്ഛയാൽ, ജയം ലഭിക്കുന്നതാണ്.

നീരൊഴുക്കുപോലെയും പേടിച്ചോടുന്ന മാൻകൂട്ടംപോ ലെയും തടുക്കുവാൻ കഴിഞ്ഞതാണ് ചിന്നിപ്പായുന്ന പട. അത് ചിന്നിയാൽ എല്ലാം ചിതറിപ്പോകും. അതിന്നു വലിയ കാരണ

മൊന്നും വേണ്ട. ഏതു വിദ്വാനും അബദ്ധത്തിലാകും. മാൻകൂട്ടംപോലെ പാഞ്ഞോടുവാനുള്ള സാദ്ധ്യത സൈന്യത്തിൽ എപ്പോഴുമുണ്ടാകും.

അന്യോന്യം കണ്ട് ഹർഷത്തോടെ ഉടൻ വീഴ്ത്തുവാൻ ഉറച്ചു നില്ക്കുന്ന ശൂരൻ ശത്രുസേനയിൽക്കടന്നു ചുരുങ്ങിയത് അമ്പതു പേരെയെങ്കിലും കൊന്നേ ചാവുകയുള്ളൂ. അഞ്ചോ ആറോ ഏഴോ പേർ ഒത്തുകൂടി ഉറച്ചാൽ കുലീനരും പൂജിതരുമായ ആ യോദ്ധാക്കൾ ശത്രുക്കളെ അസ്സലായി മുടിച്ചുവിടും.

വേറെ കഴിവ് കൈയിലുണ്ടെങ്കിൽ പിന്നെ കൈയേറ്റം ചെയ്യുവാനൊരുങ്ങരുത്. സാന്ത്വം പറഞ്ഞുനോക്കുക, ദാനങ്ങൾ ചെയ്ത് വശീകരിക്കുവാൻ നോക്കുക. ഭേദംചെയ്ത് ധൈര്യം കെടുത്തുക, ഇതൊക്കെ നിഷ്ഫലമാകുന്നേടത്തേ യുദ്ധം വിധിച്ചിട്ടുള്ളൂ.

സൈന്യത്തെ കണ്ടാൽത്തന്നെ ഭീരുക്കളായ ശത്രുക്കൾ ഭയപ്പെടും. ഈ ഇടിത്തീ എവിടെയാണ് വന്നുവീഴുക എന്ന് അക്കൂട്ടർ പരിഭ്രമിക്കും.

വന്നടുത്ത യുദ്ധം അറിഞ്ഞേല്ക്കുന്ന ഭടന്മാരുടെ ഉടൽ വിയർക്കും, ജയിക്കുന്നവന്നും അപ്രകാരംതന്നെ ഉടൽ വിയർക്കും. സകല ചരാചരവും, നാടു മുഴുവൻ നടുങ്ങും. അസ്ത്രത്തിന്റെ ചൂടേറ്റ് ആളുകൾക്കു മജ്ജപോലും ഉരുകിപ്പോകും.

ക്രൂരമായമട്ടിൽ അവരോടും ആദ്യമായി സാന്ത്വോക്തി പറഞ്ഞുനോക്കണം. ശത്രു പീഡിപ്പിക്കുകയാണെങ്കിൽ മറ്റുള്ളവർ ചേർന്ന് ഒന്നായിനില്ക്കും.

ശത്രുവിനെ ഭേദിപ്പിച്ച് ശക്തിഹീനരാക്കാൻ രഹസ്യമായി ഉള്ളിലേക്കു ചാരന്മാരെ വിടണം. ആ ശത്രുവിന്റെ അയൽരാജാവുമായി സന്ധിചെയ്യണം. അത് കേട്ടാൽത്തന്നെ ശത്രു ഭയപ്പെടും. അവൻ തെറ്റിനിന്നാൽ പീഡിപ്പിക്കുവാൻ സാധിക്കാതാകും. ശത്രുക്കൾ ഒന്നിച്ചെതിർത്ത് പീഡിപ്പിക്കുവാൻ ശ്രമിച്ചാൽ നല്ലവനുമായി സന്ധിചെയ്യാം. അസാധുവിൽ ക്ഷമ ഒരിക്കലും ചേരുകയില്ല. ക്ഷമയ്ക്കും ക്ഷമയില്ലായ്മയ്ക്കുമുള്ള പ്രയോജനം ഹേ പാർത്ഥാ, നീ കാണുക. ക്ഷയിച്ചു ക്ഷമിക്കുന്ന രാജാവിന്ന് കീർത്തി വർദ്ധിക്കും. അവൻ തെറ്റിവന്ന് ഏറ്റാൽപോലും ശത്രുക്കൾ വിശ്വസിക്കും.

ശംബരൻ പറയുന്നത് സന്തപിച്ചതിന്നുശേഷം ക്ഷമ നന്നെന്നാണ്. വാട്ടാതെ വടി വളച്ചാൽ അതു പിന്നേയും മുമ്പത്തെപ്പോലെതന്നെയാകും. എന്നാൽ ഈ അഭിപ്രായം ആചാര്യന്മാർ പ്രശംസിക്കുന്നില്ല. ക്രോധിക്കാതേയും മുടിക്കാതേയും മക്കളെ അടക്കുന്നമാതിരി അടക്കണമെന്നാണ് അവരുടെ അഭിപ്രായം.

ദ്വേഷിക്കേണ്ട ജീവികൾക്കൊക്കെ രാജാവ് ഉഗ്രനാണ് യുധിഷ്ഠിരാ! മൃദുവിന്ന് അവമാനം ചെയ്യുമ്പോൾ അതിന്നു പരിഹാരവും ചെയ്യണം. തല്ലുവാൻ ഓങ്ങുമ്പോഴും തല്ലുമ്പോഴും ഇഷ്ടമായ വാക്കേ പറയാവൂ! തല്ലിയതിന്നുശേഷം അലിവു കാണിക്കുകയും വേണം. തല്ലിയവൻ കൂടുതൽ ദുഃഖിക്കുന്നതായി നടിക്കണം.

'എന്റെ ആൾക്കാർ യുദ്ധത്തിൽ അനവധി പേരെ കൊന്നു. അതൊരിക്കലും ഞാൻ ഇഷ്ടപ്പെടാത്ത കാര്യമാണ്. "വേണ്ടാ, വേണ്ടാ!" എന്ന് ഞാൻ അവരെ വിലക്കിയാലും അവർ അതു കേൾക്കണ്ടേ! ഇമ്മാതിരി ആൾക്കാരെ കൊല്ലരുത്. പോരിൽ പാഞ്ഞോടാത്ത നല്ല പുരുഷന്മാർ വളരെ വിരളമാണ്. അവരുടെ ജീവൻ രക്ഷിക്കേണ്ടതാണ്. ഇവനെ പോരിൽ വീഴ്ത്തിയവൻ എനിക്ക് അപ്രിയമാണ് ചെയ്തത്.' എന്ന് പരസ്യമായി പറയുകയും തന്റെ വീരന്മാരെ ഉള്ളുകൊണ്ട് പൂജിക്കുകയും വേണം. കൊന്നവരിലും കൊല്ലുന്നവരിലം മുമ്പു പറഞ്ഞ മട്ടിൽ അങ്ങനെ കുറ്റംചെയ്തു എന്നു വിളിച്ചു കൈപൊക്കിയാർത്തു പറയണം. അങ്ങനെയായാൽ ശത്രുവിന്റെ നാട്ടുകാർ പാട്ടിലാകും.

ഇപ്രകാരം എല്ലാ നിലയിലും ആദ്യമായി സാന്ത്വം നടത്തണം. ജീവികൾക്കൊക്കെ ഇഷ്ടനായ രാജാവ് ധർമ്മജ്ഞനാണ്. അവന്ന് നിർഭയമായി വസിക്കാം. അവനെ എല്ലാ ജീവികളും വിശ്വസിക്കും രാജാവേ! വിശ്വസ്തനായാൽ ജയിച്ചു; പിടിച്ച ഭൂമി ഇഷ്ടംപോലെ അനുഭവിക്കുവാൻ കഴിയും.

രാജാവ് മായകൂടാതെ എല്ലാവരേയും വിശ്വസിപ്പിക്കുവാൻ നോക്കണം. വിശ്വസിപ്പിച്ചാൽപ്പോരാ, രക്ഷിക്കുകയും വേണം. രാജ്യം ജയിക്കുവാനാഗ്രഹിക്കുന്ന രാജാവ് ഇങ്ങനെയാണ് വേണ്ടത്."

**103. ഇന്ദ്രബൃഹസ്പതിസംവാദം** – യുധിഷ്ഠിരൻ പറഞ്ഞു: "രാജാവ് തന്റെ ശത്രുവായ മൃദുശീലനിലും, തീക്ഷ്ണശീലനിലും, സ്നേഹിതന്മാർ അധികമുള്ളവനിലും എങ്ങനെയുള്ള മട്ടാണ് ആദ്യമായി കൈക്കൊള്ളേണ്ടത്? പിതാമഹാ! പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. അത് ബൃഹസ്പതിയും ദേവേന്ദ്രനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

വൈരിനാശനനായ ദേവേന്ദ്രൻ ഒരുദിവസം ബൃഹസ്പതിയുടെ മുമ്പിൽച്ചെന്ന് കുമ്പിട്ടു തൊഴുത് വണങ്ങിനിന്നു ചോദിച്ചു. 'അല്ലയോ, ബ്രാഹ്മണാ! ഞാൻ ക്ഷീണംകൂടാതെ എങ്ങനെയാണ് നില്ക്കേണ്ടത്! ശത്രുക്കളെ കൊന്നൊടുക്കാതെ ഉപായത്താൽ അടക്കിനിർത്താൻ എന്താണ് വഴി? സൈന്യങ്ങളേറ്റ് എതിർത്താൽ ജയം ചിലപ്പോൾ ഉണ്ടായെന്നും ഇല്ലെന്നും വരാം. എന്തുചെയ്താലാണ് എന്റെ പ്രതാപൈശ്വര്യങ്ങൾ എന്നെ വിട്ടുപോകാതെ നില്ക്കുക?'

ഇതുകേട്ട് ധർമ്മാർത്ഥകാമാദികളിൽ ദക്ഷനും, രാജധർമ്മങ്ങളിൽ നല്ല ബോധവും അറിവുമുള്ളവനുമായ ബൃഹസ്പതി പുരന്ദരനോടു പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "പുരന്ദരാ! ഭവാൻ ഒരിക്കലും ശത്രുക്കളെ യുദ്ധംചെയ്ത് അടക്കിനിർത്തുവാൻ ആഗ്രഹിക്കരുത്. അമർഷവും അക്ഷമയുമൊക്കെ ബാലന്മാർക്കു ചേർന്ന ശീലസ്വഭാവങ്ങളാണ്. രാജാവ് തന്നെക്കൊല്ലാൻ ആഗ്രഹിക്കുന്നുണ്ടെങ്കിലും അതു വെളിവാക്കരുത്; ശത്രുക്കൾ അതറിയരുത്, ക്രോധം ഭയം, ഹർഷം ഇവ താൻ തന്നെ തന്നിൽ അടക്കണം. വിശ്വസ്തനെപ്പോലെ ശത്രുവിനെ സേവിക്കണം. എന്നാൽ വിശ്വസിക്കരുത്. എന്നും പ്രിയമേ ശത്രുവിനോടു പറയാവൂ. അല്പം പോലും അപ്രിയം പറയരുത്, ശുഷ്കമായ വൈരം നിറുത്തണം ആക്ഷേപം പറഞ്ഞ് തൊണ്ടവറ്റിക്കുന്ന ശീലം പാടില്ല. പ്രാപ്പിടിയന്റെ പണി കണ്ടിട്ടുണ്ടോ? അവൻ പ്രാവിനെ അതിന്റെ ശബ്ദം അനുകരിച്ചു ചിലച്ച് ഇണക്കിയെടുക്കുന്നു. അങ്ങനെ അവർക്ക് ഇഷ്ടമായ ഭാഷ സംസാരിച്ച് മൃദുവായി പെരുമാറി ശത്രുക്കളെ പാട്ടിലാക്കണം. പിന്നെ, തരംകിട്ടുമ്പോൾ കാച്ചണം. നിത്യവും വൈരിയെ ദ്രോഹിച്ചുകൊണ്ടിരിക്കുന്നവൻ ഉറങ്ങുകയില്ല. അവൻ കിടക്കയിൽക്കിടന്നാൽ മനസ്സിൽ വിചാരമായി; ഉറക്കം വരികയില്ല. പൊട്ടിപ്പൊരിഞ്ഞു കത്തുന്ന തീപോലെ ആ ദുഷ്ടാത്മാവ് എപ്പോഴും ഞെട്ടിത്തെറിച്ചു കിടക്കും. യുദ്ധംകൂടാതെ ജയിക്കുവാൻ നല്ല സൗകര്യമുള്ള സന്ദർഭത്തിൽ യുദ്ധത്തിന്നിറങ്ങരുത്. വിശ്വസിപ്പിച്ച് കാര്യം സാധിച്ച്, പാട്ടിൽവെച്ച്, ഇഷ്ടനായി നിന്ന്, യോഗ്യരായ മന്ത്രിമാരുമായി കൂടിയാലോചിച്ച്, വിട്ടൊഴിച്ച് അവമാനിച്ചുവിട്ടവൻ മടങ്ങരുതെന്നുള്ള ധാരണയോടുകൂടി, അവന്ന് ഇളക്കംതട്ടുന്ന തഞ്ചംനോക്കി പ്രഹരിക്കണം. വിശ്വസ്തന്മാരെക്കൊണ്ട് ദണ്ഡദൂഷണം ചെയ്യിക്കണം. ആദിയും, മദ്ധ്യവും, അവസാനവും അറിഞ്ഞ് ഗൂഢമായി പക വെക്കണം. പ്രമാണം കണ്ടറിഞ്ഞ് സൈന്യദൂഷണവും ചെയ്യണം. ഭേദവും ദാനവുംകൂട്ടി ഔഷധങ്ങളും പ്രയോഗിക്കണം. ശത്രുക്കളോടുകൂടിച്ചേർന്ന് സന്തോഷത്തോടെ നടക്കുന്ന കാര്യം നന്നല്ല. കാലം നീട്ടിവെച്ചു പരിപാടിയിട്ട് ശത്രുവിനെ കൊല്ലണം. ഇങ്ങോട്ടു വിശ്വാസമുള്ള മട്ടിൽ ശങ്കതോന്നാത്തവിധം കാലം കാത്ത് കഴിക്കണം. കൂട്ടത്തോടെ പിടിച്ചു കൊല്ലരുത്. അങ്ങനെ

യായാൽ ജയം അസ്ഥിരമാണെന്നറിയണം. ശല്യങ്ങളേല്പിക്കരുത്. വാക്കുകൊണ്ട് വ്രണപ്പെടുത്തരുത്.

കാലം തഞ്ചത്തിന്നു കിട്ടുമ്പോൾ ശത്രുവിനെ കാച്ചണം. എപ്പോഴും തഞ്ചവും തക്കവും കിട്ടുകയില്ല. ഇങ്ങനെയാണ് പുരന്ദരാ, ശത്രുക്കളെ നശിപ്പിക്കുവാനൊരുങ്ങുന്ന പുരുഷൻ ചെയ്യേണ്ടത്.

കാലം കാത്തുനില്ക്കുന്ന പുരുഷന്ന് കാലം കൈവിട്ടുപോയാൽ പിന്നെ, അവന്നു പ്രവർത്തിക്കാൻ പറ്റിയ സമയം കിട്ടുകയില്ല. ശക്തിയെല്ലാം ഒതുക്കിനിർത്തണം. സാധുസമ്മതനായ സംഗ്രഹി മുൻകൂട്ടി മിത്രത്തെ കൂട്ടിച്ചേർത്തു നിർത്തണം. തൽക്കാലം പീഡിപ്പിക്കരുത്.

കാമം, ക്രോധം, അഹങ്കാരം ഇവയെല്ലാം വെടിഞ്ഞൊരുങ്ങി വിരോധികളുടെ വിവരം ശരിയായി അറിയുവാൻ സന്നദ്ധനായി നില്ക്കുക. മാർദ്ദവം, ദണ്ഡം, ആലസ്യം, പ്രമാദം, നന്നായി ചെയ്യുന്നതുമായ ഇവയൊക്കെ ജളനെ അബദ്ധത്തിൽ വീഴ്ത്തിക്കളയും. ഇപ്പറഞ്ഞവയെ നാലിനേയും മുടിച്ച്, മായയേയും തടുത്ത്, ശത്രുവിനെ പ്രഹരിച്ച് ശങ്കവിട്ടവൻ ശക്തനായിത്തീരും. തനിച്ച് ഗൂഢമായി ചെയ്യുവാൻതക്കത് ഏതാണോ, അതു ചെയ്യണം. രഹസ്യം മന്ത്രിമാർ സൂക്ഷിക്കും. അവർ തമ്മിൽ പറഞ്ഞെന്നുമാകാം. തനിക്ക് ഒറ്റയ്ക്ക് അസാദ്ധ്യമായ കാര്യത്തിൽ ശക്തന്മാരുമായി കൂട്ടുപിടിക്കണം. ബ്രഹ്മദണ്ഡവും പ്രത്യക്ഷമായി ചതുരംഗവും സ്വീകരിക്കണം. മുമ്പിൽ ഭേദം പ്രയോഗിക്കണം. അങ്ങനെതന്നെ മൗനവും പ്രയോഗിക്കണം. കാലംനോക്കി വേണ്ടസമയത്ത്, വേണ്ടസ്ഥലത്ത്, വേണ്ടതു രാജാവ് ചെയ്യണം.

ബലവാനായ ശത്രുവിൽ കാലേതന്നെ വണങ്ങി നില്ക്കണം. അപ്രമത്തനായി, പ്രമത്തനായ ശത്രുവിനെ വധിക്കാൻ വേണ്ടി കരുതി നില്ക്കണം. നമസ്കാരത്താലും ദാനത്താലും നല്ലവാക്കാലും, ശത്രുവിനെപ്പോലും സേവിക്കണം. ഒരിക്കലും ശങ്ക ജനിപ്പിക്കരുത് ആശ്വാസം അവരിൽ പാടില്ല. ചിലർ കൊള്ളരുതാത്തവരുമായിരിക്കും. പലമട്ടിൽ ഐശ്വര്യമുള്ളവർക്ക് പലമട്ടിൽ നാശവുമുണ്ടാകും. ഒത്തുചേർന്ന് പ്രയത്നിക്കണം. മിത്രങ്ങളേയും അമിത്രങ്ങളേയും മനസ്സിലാക്കണം. ഇതൊക്കെ ദുസ്സാദ്ധ്യമായ കർമ്മമാണ് സുരനായകാ!

ജനങ്ങൾ മൃദുസ്വഭാവക്കാരെ നിരസിക്കും. തീക്ഷ്ണരെ വെറുക്കും. നീ തീക്ഷ്ണനാകരുത് എന്നാൽ നീ മൃദുശീലനാകരുത്. പിന്നെ എങ്ങനെയാകണം? തീക്ഷ്ണശീലവും മൃദുശീലവും നിനക്ക് യഥോചിതമുണ്ടാകണം. വെള്ളം ചാടി ശക്തിയോടെ ഒഴുകുന്ന പുഴയുടെ കരവിണ്ടാൽ എപ്രകാരം തകരുമോ, അപ്രകാരം പ്രമത്തന്റെ രാജ്യം നാശമാകും.

ഒരേയൊരു സമയത്ത് പല ശത്രുക്കളോട് ഒന്നിച്ച് എതിർക്കരുത്. സാമംകൊണ്ടും, ദാനംകൊണ്ടും, ഭേദംകൊണ്ടും, ദണ്ഡംകൊണ്ടും ഓരോരുത്തരെ മർദ്ദിച്ച് മറ്റുള്ളവരിൽ നിപുണമായി പെരുമാറുക. മേധാവിയാണെങ്കിലും അവൻ ശക്തന്മാരോട് ഏല്ക്കരുത്. തേര്, ആന, കുതിര, കാലാൾ, യന്ത്രങ്ങൾ ചേർന്ന കൂറുള്ളവരായ ആറംഗങ്ങളോടുകൂടിയ വലിയ പട ഇണങ്ങുകയാണെങ്കിൽ, എതിർത്താൽ പലവിധത്തിലുള്ള ഗുണമുണ്ടെന്നു കണ്ടാൽ ഉടനെ തിരിഞ്ഞ് പ്രഹരിക്കണം. പ്രത്യേകിച്ചും ദസ്യുക്കളിൽ ഈ പ്രഹരം ശങ്കവിട്ട് നടത്തണം.

സാമംകൂടാതെയുള്ള നല്ല മാർഗ്ഗം ഗൂഢമായി ചെയ്യുന്ന ദണ്ഡമാണ്. മൃദുവായ പ്രയോഗം ശത്രുക്കളോട് പറ്റില്ല. സസ്യങ്ങളെ നശിപ്പിക്കരുത്, ധാന്യങ്ങൾ നശിപ്പിക്കരുത്, പ്രകൃതിയെ പരീക്ഷിക്കുന്ന വിഷപ്രയോഗവും ചെയ്യരുത്. വിവിധമായ ഉപസർഗ്ഗങ്ങളും മായാപ്രയോഗവും കീർത്തിക്ക് ചേർന്നതല്ല. വിശ്വസ്ഥന്മാരെക്കൊണ്ട് വേണ്ട ഉപചാരം നാട്ടിൽ ചെയ്യിക്കണം. പത്തനത്തിൽ എത്തി രാജാവ് പുരസ്ഥമായ സകല ഭോഗങ്ങളും ഏല്ക്കണം. പുരത്തിലെല്ലായിടത്തും വിധിപോലെ നീതി നടത്തുന്നവൻ ഇന്ദ്രാ! വിജയിയാകുന്നു.

ഒളിച്ച് കൈക്കൂലിക്കൊടുത്ത്, ഭോഗങ്ങൾനീക്കി, സ്വജനത്തെ നോക്കി, സ്വദോഷത്തിൽ സന്തോഷിക്കുന്നവരെ പുരത്തിലും നാട്ടിൻപുറത്തും സംരക്ഷിക്കണം. അതേമാതിരി അതിശാസ്ത്രരക്ഷന്മാരായി നടിക്കുന്നവരേയും പഠിപ്പിലും, ഭാഷ്യകഥാപ്രസംഗാദികളിലും വിദഗ്ദ്ധരായവരേയും പുരങ്ങളിൽ പാർപ്പിക്കണം."

ഇന്ദ്രൻ പറഞ്ഞു: "ദുഷ്ടന്റെ ചിഹ്നം എന്തൊക്കെയാണ് ദ്വിജ ശ്രേഷ്ഠാ! ഞാൻ എങ്ങനെയാണ് ദുഷ്ടനെ മനസ്സിലാക്കേണ്ടത്? പറഞ്ഞുതന്നാലും."

ബൃഹസ്പതി പറഞ്ഞു: "ആളെ കാണാത്ത സമയത്ത് ദോഷങ്ങൾ പറയും. ഗുണങ്ങളിൽ അസൂയയുണ്ടാകും. മറ്റുള്ളവർ പറയുമ്പോൾ കേൾക്കാത്തമട്ടിൽ നില്ക്കും. ഒന്നും മിണ്ടാതെ നില്ക്കും. കാരണംകൂടാതെ മിണ്ടാതെ നില്ക്കുമ്പോൾ അവൻ ദുഷ്ടനാണെന്നു മനസ്സിലാക്കാം. നെടുവീർപ്പിടുക, ചുണ്ടുകടിക്കുക, തലകുലുക്കുക ഇതൊക്കെ ഇത്തരക്കാരുടെ ലക്ഷണമാണ്. ഇവ വീണ്ടും ഇടകലർത്തി ചെയ്യും. സംബന്ധമില്ലാത്തത് പറയും. കാണാതിരുന്നാൽ ഒന്നും ചെയ്യാതിരിക്കും. കണ്ടാൽ മിണ്ടാതിരിക്കും. വേറെ ഒരിടത്ത് ഇരുന്ന് ഭക്ഷിക്കും. അതും വേണ്ടവിധത്തിലായിരിക്കയില്ല, ആ ഭക്ഷണക്രമം. അവരുടെ ഭാവം വാഹനങ്ങളിലും ശയ്യകളിലും, ഇരിപ്പിടങ്ങളിലും കാണുകയും ചെയ്യാം.

ഇനി മിത്രത്തിന്റെ ലക്ഷണം പറയാം. മിത്രത്തിന്റെ സുഖത്തിൽ മിത്രം സുഖിക്കും. ദുഃഖത്തിൽ ദുഃഖിക്കും. അതിന്ന് വിപരീതമായി ദുഃഖത്തിൽ സുഖവും സുഖത്തിൽ ദുഃഖവും ആരിൽക്കാണുന്നുവോ, അവൻ ശത്രുവാണെന്ന് ധരിക്കണം.

ഞാനീപ്പറഞ്ഞത് നല്ലപോലെ ധരിച്ചോളൂ ദേവേന്ദ്രാ! ദുഷ്ടുള്ള പുരുഷന്മാരുടെ സ്വഭാവം വളരെ ബലമേറിയതാണ്.

ഇപ്രകാരം ഞാൻ ദുഷ്ടന്റെ സ്വഭാവത്തെ പറഞ്ഞുതന്നു. ഭവാൻ ശാസ്ത്രതത്ത്വമായ ഈ കാര്യം നല്ലവണ്ണം ധരിച്ചുവല്ലോ?"

ഭീഷ്മൻ പറഞ്ഞു: "അരികളെ നശിപ്പിക്കുന്നതിൽ ഉദ്യമിക്കുന്നവനായി ഇന്ദ്രൻ ബൃഹസ്പതി പറഞ്ഞ വാക്കുകൾ വേണ്ടമാതിരി ധരിച്ചു പിഴപറ്റാതെ അദ്ദേഹം രാജ്യംഭരിച്ച് വിജയിയായി ശത്രുക്കളെ നശിപ്പിച്ച് സ്വർഗ്ഗത്തിൽ വസിച്ചു."

**104. കാലകവൃക്ഷീയം** - യുധിഷ്ഠിരൻ പറഞ്ഞു: "അർത്ഥം നഷ്ടപ്പെട്ട് സൈന്യവും ഭണ്ഡാരവും പോയി വലയുന്ന അമാത്യന്മാരോടുകൂടിയ ധാർമ്മികനായ രാജാവ് സുഖത്തിന്നുവേണ്ടി എന്താണു ചേയ്യേണ്ടത്"?

ഭീഷ്മൻ പറഞ്ഞു: "ഇതിനെപ്പറ്റി ക്ഷേമദർശി എന്ന രാജാവിന്റെ കഥ പറഞ്ഞുവരാറുണ്ട്. അത് ഞാൻ നിന്നോടു പറയാം. നല്ലപോലെ നീ അതു കേട്ട് ധരിക്കുക."

പണ്ട് രാജപുത്രനായ ക്ഷേമദർശി സൈന്യമൊക്കെ നശിച്ച് ആപത്തിൽപ്പെട്ട സമയത്ത്, കാലകവൃക്ഷീയൻ എന്ന മഹർഷിയുടെ അടുത്തുചെന്നു നമസ്കരിച്ച് ഇപ്രകാരം ചോദിച്ചു.

രാജാവ് പറഞ്ഞു: "അർത്ഥങ്ങളൊക്കെ നഷ്ടപ്പെട്ടവനും, നഷ്ടപ്പെട്ട ധനവും രാജ്യവും വീണ്ടും കിട്ടുവാൻ ആഗ്രഹിക്കുന്നവനുമായ ഞാൻ, ഹേ ബ്രാഹ്മണാ! എന്തു ചെയ്യണമെന്ന് പറഞ്ഞുതന്നാലും. ആത്മഹത്യ ചെയ്യാതെ, ദൈന്യം കൂടാതെ പരന്മാരെ ആശ്രയിക്കാതെ, ക്ഷുദ്രമായ ജീവിതം നയിക്കാതെ എങ്ങനെ ഞാൻ ജീവിക്കണം? മനസ്സിൽ ആധിയോ മറ്റോ വന്നവന്ന് ഭവാന്റെ മാതിരിയുള്ള ധർമ്മജ്ഞനും കൃതജ്ഞനുമായവന്ന് ഈ ശാന്തജീവിതം ആശ്വാസപ്രദമാണ്. മനുഷ്യൻ കാമങ്ങളെ ഉപേക്ഷിക്കണം ആ പ്രവൃത്തികൊണ്ട്, പ്രീതിയും ശോകവും നീക്കി ജ്ഞാനം നേടിയവൻ സുഖിക്കുന്നു. ദ്രവ്യത്തോടുചേർന്ന സുഖം ആർക്കുണ്ടോ അവനെപ്പറ്റി ഞാൻ ദുഃഖിക്കുന്നു. സ്വപ്നത്തിൽ കണ്ടമാതിരി എന്റെ കൈയിലുണ്ടായിരുന്ന എല്ലാ സ്വത്തും നശിച്ചുപോയിരിക്കുന്നു. വളരെ ദ്രവ്യങ്ങൾ

ത്യജിക്കുന്നവർ ദുഷ്ക്കരപ്രവൃത്തി ചെയ്യുന്നവരാണത്രെ. ഇവ കൈയിലില്ലെങ്കിലും വേണ്ടെന്നു വെക്കുവാൻ ഞാൻ ശക്തനല്ല. ഈ നിലയിൽ ശ്രീയൊക്കെ നഷ്ടപ്പെട്ട് ഞാൻ ഉഴലുകയാണ്. വേറെ എന്തുവിധത്തിലുള്ള സുഖമാണ് എനിക്കു ലഭിക്കുക? എന്താണിതിന്ന് വഴി? ഹേ ബ്രാഹ്മണാ, വേണ്ട മാർഗ്ഗം എനിക്കു കാണിച്ചു തരണേ!'

ധീമാനായ കോസലരാജപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ദ്യുതിമാനായ കാലകവൃക്ഷീയമുനി ഇപ്രകാരം പറഞ്ഞു:

മുനി പറഞ്ഞു: "ഒന്നാമതായി രാജാവേ, ഈ ഒരു ബുദ്ധി ഭവാനുണ്ടാകണം. അതു എന്തെന്നു ഞാൻ പറയാം. ഈ കാണുന്നതൊക്കെ അനിത്യമാണ്, ഒന്നും ശാശ്വതമല്ല എന്നറിയണം. ഞാനും എന്റെ വിത്തവും ശാശ്വതമല്ല. എന്തൊക്കെയാണ് നീ ഉള്ളതാണെന്നു കരുതുന്നത് അവയൊന്നും ഉള്ളതല്ല എന്ന് നീ ദൃഢമായി ധരിക്കുക. ഈ ബോധം ഉണ്ടെങ്കിൽ കൃച്ഛ്രമായ ആപത്ത് വന്നു പെട്ടാലും പ്രാജ്ഞനായ നരൻ കുഴങ്ങുകയില്ല. കഴിഞ്ഞതും ഭാവിയിലുള്ളതുമെല്ലാം ഇല്ലാതാകും. അറിയേണ്ടതായ ഈ കാര്യം അറിഞ്ഞാൽ പിന്നെ നീ അധർമ്മം വിട്ട് ഒഴിഞ്ഞുപോകും. മുമ്പു പലരും ഉണ്ടായിരുന്നു. അവർക്കൊക്കെ ധനവുമുണ്ടായിരുന്നു. ഇപ്പോൾ അവർ എവിടെ? അവരുടെ ഉടമസ്ഥതയെവിടെ? ധനമെവിടെ? ഒന്നുമില്ല. അത് അറിഞ്ഞവർ പിന്നെ ദുഃഖിക്കുമോ? ദുഃഖിക്കാൻ അവകാശമില്ല. ഉള്ളത് ഇല്ലാതാകും; ഇല്ലാത്തതുണ്ടാകും. ശോകത്തിൽ യാതൊരു കാര്യവുമില്ല. അതുകൊണ്ട് ഇതനെപ്പറ്റിയൊന്നും ദുഃഖിക്കരുത്. രാജാവേ ഞാനൊന്നു ചോദിച്ചോട്ടെ! ഭവാന്റെ അച്ഛൻ ഇപ്പോൾ എവിടെയാണ്? അച്ഛന്റെ അച്ഛൻ എവിടെയാണ്? നീ ഇപ്പോൾ അവരെ കാണുന്നുണ്ടോ? ഇല്ല. അവർ നിന്നെക്കാണുന്നുണ്ടോ? ഇല്ല. തന്റെ അസ്ഥിരതയെപ്പറ്റി ആദ്യം കാണുക. അവരെപ്പറ്റി ദുഃഖിക്കാതിരിക്കുക. അങ്ങ് ബുദ്ധികൊണ്ട് ചിന്തിച്ചുറയ്ക്കുക, തീർച്ചയായും ഭവാൻ ഇല്ലാതാകുന്ന ഒരു വസ്തുവാണ് എന്ന്. ഞാനും നീയും നിന്റെ സുഹൃത്തുക്കളും ശത്രുക്കളും തീർച്ചയായും ഇല്ലാതാകും. എല്ലാം ഇല്ലാതെയാകും. ഇരുപതു വയസ്സായവനും മുപ്പത് വയസ്സായവനും എല്ലാവരും നൂറു കൊല്ലം ഇരുന്നേക്കും. ചിലർ എത്തുന്നതിന്നുമുമ്പ് മരിച്ചുപോകും. വളരെ ധനം കൈവശമുണ്ടെങ്കിലും മനുഷ്യൻ 'ഇവയൊന്നും എന്റെയല്ല' എന്ന വിചാരത്തോടെ ആത്മപ്രിയം ചെയ്യണം.

അതുപോലെതന്നെ തന്റെ കൈവശം വരാത്ത ധനവും തന്റെയല്ല എന്നു വിചാരിക്കുക. ദൈവമാണ് ഏറ്റവും ബലമേറിയത് എന്നു കാണുന്നവരാണ് വിദ്വാന്മാർ അതാണ് സജ്ജനങ്ങൾക്ക് ആശ്രയവും.

അനാഢ്യന്മാർപോലും ജീവിക്കുന്നു. രാജ്യം ഭരിക്കുകയും ചെയ്യുന്നു. ബുദ്ധിയാലും പൗരുഷത്താലും യോഗ്യരായ അവർ നിന്നെപ്പോലെയുള്ളവരല്ലേ! അവർ നിന്റെമാതിരി ദുഃഖിക്കുകയില്ല. നീയും അതുകൊണ്ട് ദുഃഖിക്കാതിരിക്കുക. ബുദ്ധികൊണ്ടും വീര്യംകൊണ്ടും നീ അവരേക്കാൾ മെച്ചപ്പെട്ടവനല്ലേ?"

രാജാവ് പറഞ്ഞു: "മുനേ, എനിക്ക് കാര്യം ഏതാണ്ടു തിരിഞ്ഞു. രാജ്യം ലഭിച്ചത് യദൃച്ഛയാലാണെന്ന് ഞാൻ ഇപ്പോൾ അറിയുന്നു. ദൈവഗത്യാ ലഭിച്ചതാണ്. അതൊക്കെ യദൃച്ഛയാതന്നെ കാലത്തിന്റെ ആഘാതത്താൽ വന്നമാതിരി പോവുകയും ചെയ്തു എന്നും ഞാൻ അറിയുന്നു. കാലത്തിന്റെ ഒഴുക്കിൽ ഐശ്വര്യം ഒഴുകിപ്പോയി. ഹേ തപോധനാ, ഈ ഫലം ഞാൻ ഇപ്പോൾ കണ്ടുകഴിഞ്ഞു. ഇനി എനിക്ക് ആവലാതിയില്ല. കിട്ടിയതു കഴിച്ച് എവിടെയെങ്കിലും ജീവിച്ചുകൊള്ളാം."

മുനി പറഞ്ഞു: "ജീവിതത്തിന്റെ പരമമായ സത്യം മനസ്സിലാക്കിയാൽ കഴിഞ്ഞതിനേയും വരാൻപോകുന്നതിനേയും പറ്റി ഓർത്ത് ദുഃഖിക്കുകയില്ല. ഹേ കൗസല്യാ! നീയും അത്തരത്തിൽ ആവുക. കിട്ടാവുന്നതിൽ കൊതിവെച്ചു കിട്ടുവാൻ സാദ്ധ്യമല്ലാത്തതിനെക്കുറിച്ച് ആശിക്കാതിരിക്കുക. കിട്ടിയാൽ അത് അനുഭവിച്ച് സംതൃപ്തനാവുക. നഷ്ടമായതിനെപ്പറ്റി ചിന്തിച്ചു ദുഃഖിക്കാതിരിക്കുക. അതുകൊണ്ട് ഇപ്പോൾ നിന്റെ കൈവശമുള്ള ധനംകൊണ്ട് നീ തൃപ്തനായി ജീവിക്കുക. നീ ശുദ്ധസ്വഭാവനായി ശ്രീ നശിച്ചതുകൊണ്ട് ദുഃഖിക്കുന്നില്ലല്ലോ?"

മുമ്പെ വന്നുചേർന്ന ശ്രീ അനുഭവിച്ചു സുഖിച്ചതിന്നു ശേഷം ഭാഗ്യം നശിച്ചവരായ മൂഢന്മാർ ദൈവത്തെ നിന്ദിക്കുന്നു. അർത്ഥസിദ്ധിയിൽ അവർ അലംഭാവികളാണ്. എത്ര കിട്ടിയാലാണ് തൃപ്തിയാവുക? ശ്രീയുള്ളവരായി ജീവിക്കുന്നവരെ ഇത്തരക്കാർ നിന്ദിക്കും. അവർ അതിന്ന് അനർഹരാണെന്ന് കരുതും. ആ ചിന്ത അവന്റെ ദുഃഖത്തെ വർദ്ധിപ്പിക്കും. താൻ യോഗ്യനാണെന്നു നടിക്കുന്നവരും, ഈർഷ്യയും അഭിമാനവും ഉള്ളവരും,, ഈ മാതിരി ചിന്തിച്ചു വിഷമിക്കുന്നു. നീ അത്തരത്തിലല്ലല്ലോ രാജാവേ! തനിക്ക് ശ്രീ നശിച്ചുപോയി ഇല്ലാതായി എന്നുവെച്ച് മറ്റുള്ളവരുടെ ഐശ്വര്യത്തിൽ നീ അസൂയപ്പെടരുത്. പരശ്രീയെ നീ പൊറുക്കണം. കുശലന്മാരായ മർത്ത്യർ മറ്റു ദിക്കിലുള്ള ശ്രീയും അനുഭവിക്കും. ശ്രീ തന്റെ നേരെ ഒഴുകിയെത്തും. അതു ശത്രുവിൽനിന്നുമാകാം. മറ്റുള്ളവർ വെറുത്താൽ ഐശ്വര്യം ഓടി ഒഴിയും. നല്ല ധർമ്മിഷ്ഠന്മാരേയും നല്ല നടപടിയുള്ളവരേയും പുത്രപൗത്രന്മാരോടുകൂടി ശ്രീ പ്രാപിക്കും.

യോഗധർമ്മജ്ഞന്മാരായ ചില ധീരന്മാർ ജീവിതത്തിന്റെ അസ്ഥിരത്വം കണ്ടറിഞ്ഞ് ശ്രീയേയും പാപകർമ്മം ചെയ്യുന്നതിലുള്ള ആഗ്രഹത്തേയും ഉപേക്ഷിച്ച് ശാന്തമാനസരായി ജീവിക്കുന്നു. എത്രമഹത്തായ ധനവും സ്ഥാനമാനങ്ങളും രാജകീയാധികാരങ്ങളും ലൗകികശ്രേയസ്സുകളും ഇത്തരക്കാർ വലിച്ചെറിയുന്നു. നീ ബോധവാനാണ്. ഇതൊക്കെ അറിയാവുന്നവനാണ്. എന്നിട്ടും 'എന്റെ രാജ്യം നഷ്ടപ്പെട്ടു, എന്റെ മുതലൊക്കെ നശിച്ചു! ഇനി ഞാൻ എങ്ങനെ കഴിയേണ്ടൂ! ആത്മഹത്യചെയ്യണോ' എന്നൊക്കെ വിലപിക്കുന്നു.

ദുഃഖകരവും, പരാധീനവും, അകാമ്യവുമായ അർത്ഥം കൊതിക്കുന്നവൻ ദുഃഖിക്കും. ആ ജ്ഞാനം അറിയുവാൻ ശ്രമിക്കുന്ന നീ ഈ ചിന്തയൊക്കെ ഉപേക്ഷിക്കുക. സമ്പത്തിന്റെ രൂപത്തിൽ അനർത്ഥങ്ങൾ വന്നുചേരും. ചിലർക്ക് ഗുണത്തിന്നായിരിക്കും ധനനാശം വന്നുചേരുക. അനന്തമായ സുഖം, അറ്റമില്ലാത്ത സുഖം, ധനംമൂലം ഉണ്ടാകുമെന്നാണു ചിലരുടെ വിചാരം. ആ വിചാരത്തോടെയാണ് ചിലർ ശ്രീ ആഗ്രഹിക്കുന്നത്. ധനം കൊണ്ടുമാത്രം എല്ലാമായി എന്നു വിചാരിക്കുന്നവൻ വേറെ ശ്രേയസ്സൊന്നും കാണുകയില്ല. അപ്രകാരം ഇച്ഛിക്കുന്ന അവന്ന് അവന്റെ പരിശ്രമം നശിച്ചുപോകും. വളരെ പണിപ്പെട്ട് നേടിയ ഇഷ്ടങ്ങൾ ഹേ രാജാവേ, നശിച്ചുപോവുകയാണെങ്കിൽ ക്രമക്കേട് ബാധിച്ച ആ മനുഷ്യന്ന് അർത്ഥങ്ങളിൽ വെറുപ്പുണ്ടാകും. നല്ല ആളുകൾ ധർമ്മത്തെ സ്വീകരിക്കുന്നു. പരലോകസുഖേച്ഛുക്കളായ മഹാശയന്മാർ ഐഹികസുഖങ്ങളിൽ വെറുക്കുന്നു.

ധനത്തിൽ ദുരാഗ്രഹംമൂലം ചിലർ തന്റെ ജീവനെപ്പോലും നശിപ്പിക്കും. മറ്റുള്ളവരുടെ കഴുത്തറുക്കുവാനും മടിക്കയില്ല. ധനമില്ലാതെ ജീവിച്ചാൽ എന്തുഫലം? എന്നു വിചാരിക്കുന്നവരുണ്ട്. അവർ ചെയ്യുന്ന വങ്കത്തരങ്ങൾ ചെറുതല്ല. അവരുടെ പിച്ചത്തരങ്ങളും, വിഡ്ഢിത്തരങ്ങളും പറയാൻ പ്രയാസം.

ജീവൻ നശ്വരമായിരിക്കെ ധനത്തിൽ ദൃഷ്ടിവെക്കുന്നവൻ നാശത്തിലെത്തും. ജീവൻ മരണത്തിലെത്തുമ്പോൾ ധനതൃഷ്ണ എന്തു നിലയിലാകും?

വേർപാടിലെത്തുന്നതായ സംയോഗത്തിൽ ആര് ദൃഢമായി മനസ്സുവെക്കും. ധനത്തെ മനുഷ്യൻ വിട്ടുപോകും; ധനം മനുഷ്യനെ വിട്ടുപോകും. രാജാവേ, ഈ രഹസ്യം എല്ലാവരും അറിയേണ്ടതാണ്. ഇതു തീർച്ചയായ കാര്യമാണ്. ഈ രഹസ്യം അറിഞ്ഞ ഏതൊരുത്തനാണ് ദുഃഖിക്കുക?

രാജാവേ, അങ്ങയ്ക്കുമാത്രമല്ല സുഹൃത്തുക്കളും ധനവും നശിക്കുന്നത്. മറ്റുള്ളവർക്കും സുഹൃത്തുക്കളും ധനവും നശിക്കുന്നുണ്ട്. രാജാവേ, മനുഷ്യരുടെ ജീവിതഗതി നോക്കിപ്പഠി

ക്കുക! തന്റെ ആപത്തിന്റെ ഗതിയും ഇതുതന്നെയാണെന്നു ധരിയ്ക്കുക. അങ്ങ് ഇന്ദ്രിയങ്ങളെ അടക്കുക! കരളിനെ അടക്കുക! വാക്കിനെ അടക്കുക! ഈ ദുർബ്ബലകാര്യങ്ങളിൽ തടുക്കുന്നതിന്നു മാറ്റാരുമില്ല. ദൂരത്തായാലും അടുത്തായാലും ആരും ഇല്ലെങ്കിലും പ്രാജ്ഞനും, തൃപ്തനും, വിക്രാന്തനുമായ പുരുഷൻ, നിന്നെപ്പോലെയുള്ള പുരുഷൻ, ഒരിക്കലും ദുഃഖിക്കുകയില്ല: ചാപല്യമില്ലാത്തവനും, മൃദുശീലനും, ദാന്തനും, ദൃഢചിത്തനും, ബ്രഹ്മചര്യം സ്വീകരിച്ചവനുമായ പുരുഷൻ, നിന്നെപ്പോലെയുള്ള പുരുഷൻ, ഒരിക്കലും സ്വല്പമായ അർത്ഥനഷ്ടത്തിൽ ദുഃഖിക്കുകയില്ല. ചീത്തകാപാലികന്മാരുടെ വൃത്തി, 'ഭിക്ഷാംദേഹികളായ തെണ്ടികളുടെ' തൊഴിൽ നിനക്ക് ചേർന്നതല്ല. അതു നൃശംസന്മാരും, പാപിഷ്ഠന്മാരുമായ ദുഷ്ടവിഡ്ഢികൾക്ക് ചേർന്നതാണ്.

ഫലമൂലങ്ങൾ ഭക്ഷിച്ച് ഒറ്റയ്ക്കു കാട്ടിൽ സുഖമായി വസിക്കാം. മൗനിയായി മനസ്സടക്കി സർവ്വഭൂതദയാപരനായി, കൊമ്പനാനകളായ സുഹൃത്തുക്കളോടുചേർന്ന്, ഒറ്റമനുഷ്യനും കൂട്ടില്ലാതെ മുനികൾ ആനന്ദിക്കുന്നു. ആരണ്യജീവിതത്തിൽ പ്രീതികൈക്കൊള്ളുന്നു.

വലിയ കയം കലങ്ങിയാൽ അതു തന്നെത്താനെ തെളിയും. അതുപോലെയാണു നല്ല മനുഷ്യർ കഷ്ടത്തിൽപ്പെട്ടുഴന്നാലും. പിന്നീട് കലക്കംമാറി തെളിഞ്ഞു നന്മയിലെത്തിച്ചേരും.

ശ്രീയൊക്കെ നശിച്ച്, അമാത്യന്മാരൊക്കെ വിട്ടുപോയ രാജാവേ, ദൈവം പിഴച്ച ഈ സന്ദർഭത്തിൽ ഭവാൻ ശ്രേയസ്സിനെപ്പറ്റി ചിന്തിച്ച് ദുഃഖിക്കുന്നതെന്താണ്?"

**105. കാലകവൃക്ഷീയം –** മുനി പറഞ്ഞു: "ഇനി മറ്റൊരു കാര്യം ഞാൻ പറയാം. ക്ഷത്രിയനായ നിനക്ക് അല്പം പൗരുഷം നിന്റെ ആത്മാവിൽ ഉണ്ടെങ്കിൽ രാജ്യം പിടിക്കുവാൻ വേണ്ട മാർഗ്ഗവും ഞാൻ പറഞ്ഞുതരാം. അത് ചെയ്യുവാൻ നിനക്കു കഴിയുമെങ്കിൽ ആ ക്രിയ നീ നടത്തുക. ഞാൻ ശരിക്കു പറഞ്ഞുതരുന്ന ആ കാര്യം നീ കേൾക്കുക അത് നീ ചെയ്യുകയാണെങ്കിൽ വളരെ അർത്ഥം നേടാൻ കഴിയും. രാജ്യം, രാജ്യത്തിന്റെ മന്ത്രം, വലിയ ശ്രീ ഇതൊക്കെ നിനക്കു നേടാം. നിനക്ക് ബോദ്ധ്യമാണെങ്കിൽ, അതു നേടാമെങ്കിൽ ചോദിക്കുക, വേണ്ട മാർഗ്ഗം ഞാൻ പറയാം."

രാജാവ് പറഞ്ഞു: "ഭഗവാനേ, അങ്ങ് പറയൂ! ഞാൻ അതിന്ന് സന്നദ്ധനാണ്. അങ്ങയെ കണ്ടതുകൊണ്ടുള്ള ഫലം ഇപ്പോൾ എനിക്കു സിദ്ധിക്കട്ടെ!"

മുനി പറഞ്ഞു: "ദംഭം, കാമം, ഭയം, ക്രോധം, ഹർഷം എന്നിവയൊക്കെ വിട്ടുകളഞ്ഞ്, കുമ്പിട്ടുതൊഴുത് അമിത്രസേവപോലും ചെയ്യണം. നീ പോയി മിഥിലാധിപനായ ജനകരാജാവിനെ സേവിക്കുക. പരിശുദ്ധമായ ആത്മാവോടുകൂടി പൂജിക്കുക. സത്യസംഗരനായ ആ രാജാവ് നിനക്കാവശ്യമുള്ള ധനം നല്കും. പിന്നെ ഭവാൻ എല്ലാവർക്കും പ്രമാണമായിത്തീരും. പിന്നെ വ്യസനംകൂടാതെ ഉത്സാഹിച്ചാൽ നീ സഹായികളെ നേടും. നീ സ്വന്തം ശാസ്ത്രം അനുസരിച്ച് നിൽക്കുന്നവനും, യതാത്മാവും, ജിതേന്ദ്രിയനുമാണല്ലോ. ആത്മാവിനെ നീ ഉദ്ധരിക്കും. പ്രജകൾക്ക് പ്രീതി വളർത്തും. ശ്രീമത്തായും പ്രതീയുള്ളവരുമായി ശോഭിക്കുന്ന ജനങ്ങളാൽ ഭവാൻ സൽകൃതനാകും. എല്ലാ ലോകരിലും പ്രമാണപ്പെട്ട ആദരവെല്ലാം ഏറ്റ്, സുഹൃത്ബലംനേടി, മന്ത്രികളോടുചേർന്നു മന്ത്രിച്ച്, രഹസ്യമായി വൈരിയെ ഭേദിക്കുക. വിലംകൊണ്ട് വിലം ഭേദിക്കുക. ശത്രുക്കളെക്കൊണ്ട് എതിർപ്പിച്ച്, അവന്റെ ബലത്തെ ക്ഷയിപ്പിക്കുക. അലഭ്യവും ശുഭവുമായ വസ്തുക്കൾ, സുന്ദരികളായ സ്ത്രീകൾ, ആച്ഛാദനങ്ങൾ, ശയ്യാസനങ്ങൾ, യാനങ്ങൾ, മഹാർഹമായ ഗൃഹങ്ങൾ, പക്ഷിവർഗ്ഗങ്ങൾ, മൃഗക്കൂട്ടം, രസഗന്ധങ്ങൾ, കായ്കൾ, ഇവയിലൊക്കെ ശത്രുരാജാവിന്ന് ആസക്തി ജനിപ്പിക്കുവാനുള്ള പണി രഹസ്യമായി ചെയ്യിക്കുക. ഇതുതന്നെ വേണ്ടുവോളം മതി ഒരു ശത്രുവിനെ മുടിക്കുവാൻ. ഇങ്ങനെ ശത്രുവിൽവേണ്ട തന്ത്രം പ്രയോഗിക്കണം. ഒരിക്കലും ശത്രുഭാവം വെളിവാക്കരുത്. അങ്ങനെ തന്റെ ശത്രുവിന്റെ നാട്ടിൽ സുഖമായി പ്രാജ്ഞനും സമ്മതനുമായി കഴിയണം. ശത്രുവിനെ സ്നേഹിതന്റെ മട്ടിൽ സേവിക്കുക. നായ, മാൻ, കാക്ക, എന്നിവയെപ്പോലെ പെരുമാറുക. അങ്ങനെ തന്ത്രപരമായി നയത്തിൽ ശത്രുരാജാവിനെ മയക്കി അവനെക്കൊണ്ട് ദുസ്സാദ്ധ്യമായ മഹാസംരഭങ്ങളിൽ ഏർപ്പെടുത്തണം. ചെയ്തുതീർക്കാൻ കഴിയാത്തവിധമുള്ള സംരംഭത്തിൽ ചെന്നുപെടണം. ശക്തന്മാരിൽ ചീറിയൊഴുകുന്ന ജലപ്രവാഹംപോലെയുള്ള വിരോധം ജനിപ്പിക്കണം. അങ്ങനെ പല മരാമത്തുപണികളിലേർപ്പെടുത്തുക, ഉദ്യാനങ്ങൾ നിർമ്മിപ്പിക്കുക, മഹാർഹങ്ങളായ ശയ്യാസനങ്ങൾ തീർപ്പിക്കുക, മറ്റുഭോഗസുഖങ്ങൾ വർദ്ധിപ്പിക്കുക, അങ്ങനെ രാജാവിന്റെ ഭണ്ഡാരം ശൂന്യമാക്കിക്കണം. വിപ്രന്മാരെ വാഴ്ത്തി, അവന്ന് യജ്ഞദാനങ്ങൾ വർദ്ധിപ്പിക്കണം. അവന്റെ അന്നം ഭുജിക്കുന്ന അവർ നിന്നെ ചെന്നായ്ക്കളുടെ മട്ടിൽ സഹായിക്കുകയും ചെയ്യും. പുണ്യശീലൻ തീർച്ചയായും ശ്രേഷ്ഠമായ ഗതിനേടുന്നതാണ്. അങ്ങനെ പുണ്യകർമ്മങ്ങൾ ചെയ്തവൻ വിണ്ണിൽ ഏറ്റവും പുണ്യമായ സ്ഥലത്ത് എത്തുന്നതാണ്. അവന്റെ ഭണ്ഡാരം ശൂന്യമായാൽ ആ ശത്രു തനിക്കധീനത്തിലാകാൻ പിന്നെ വിഷമമില്ല. രണ്ടിടത്തും ധർമ്മാധർമ്മങ്ങൾക്കായി അർത്ഥം വ്യയംചെയ്യുകയാണെങ്കിൽ ഫലത്തിന്നുള്ള അർത്ഥത്തിന്റെ മൂലം നശിക്കും. ശത്രുക്കൾ സന്തുഷ്ടരാകും. പൗരുഷമല്ലാത്ത പണികൾ അയാളോടു വർണ്ണിക്കണം. ഇങ്ങനെയുള്ള ദൈവപരൻ ഉടനെ നശിക്കും. പിന്നെ വിശ്വജിത്ത് എന്ന മഹായജ്ഞം ചെയ്യിക്കുക. അവന്റെ കൈയിൽ വല്ലതും ധനമുണ്ടെങ്കിൽ അതോടെ തീരണം.

ഈ സന്ദർഭത്തിൽ യോഗജ്ഞാനിയായ ഒരു മഹാനെ വിളിച്ച് ഉപദേശിച്ച് വിടണം. അവൻ ചെന്ന് രാജാവിന്ന് യോഗത്തെപ്പറ്റി വിടണം. അവൻ ചെന്ന് രാജാവിന്ന് യോഗത്തെപ്പറ്റി ഉപദേശിച്ച് അതു സ്വീകരിപ്പിക്കണം. ഭണ്ഡാരം നശിച്ച രാജാവ് അപ്പോൾ കാട്ടിൽ തപോവൃത്തിക്കു പോകാൻ സന്നദ്ധനായേക്കും.

പിന്നെ സിദ്ധൗഷധങ്ങൾ പ്രയോഗിച്ച് സർവ്വതും വിഷം കലക്കി നശിപ്പിക്കണം. ആന, ആൾ, കുതിര എന്നീ സൈന്യങ്ങളെ വിഷപ്രയോഗംകൊണ്ടു നശിപ്പിക്കണം. അങ്ങനെ പല തരം കപടതന്ത്രങ്ങളും പ്രയോഗിച്ചു സർവ്വതും നശിപ്പിക്കണം.

നല്ല ബുദ്ധിയുള്ള ഒരാൾക്ക് ഇപ്രകാരം ശത്രുവിന്ന് നാശം വിഷപ്രയോഗംകൊണ്ടും മറ്റും വരുത്തിക്കൂട്ടുവാൻ കഴിയും."

**106. കാലകവൃക്ഷീയം –** രാജാവു പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ചതികൊണ്ട് ഞാൻ ജീവിക്കുവാൻ വിചാരിക്കുന്നില്ല. അധർമ്മം ചെയ്താൽ ധാരാളം ധനം നേടാം. എന്നാൽ അങ്ങനെയുള്ള ധനത്തെ ഞാൻ ആഗ്രഹിക്കുന്നില്ല. ഭഗവാനേ, ഞാൻ മുമ്പേതന്നെ അങ്ങനെയുള്ള ധനത്തെ വേണ്ടെന്നു വെച്ചിട്ടുള്ളവനാണ്. എന്നെ ആരും സംശയിക്കാത്തവിധം, ശങ്കിക്കാത്തവിധം, എല്ലായിടത്തും എല്ലാവർക്കും ഹിതമായവിധം, അഹിംസാപരനായി, ആര്യന്മാർക്ക് ചേർന്ന ധർമ്മം അനുഷ്ഠിച്ച് ലോകത്തിൽ കഴിഞ്ഞുകൂടാനാണു ഞാൻ ആഗ്രഹിക്കുന്നത്. അങ്ങ് പറഞ്ഞുതന്നമാതിരിയുള്ള ചതിപ്പണി ചെയ്ത് എനിക്ക് രാജ്യം നേടേണ്ട. അങ്ങ് പറഞ്ഞമാതിരിയുള്ള കർമ്മം എനിക്ക് സ്വീകാര്യമല്ല ബ്രാഹ്മണാ!"

മുനി പറഞ്ഞു: "ഹേ! ക്ഷത്രിയർഷഭാ! നീ പറഞ്ഞ വാക്കുകൾ നിന്റെ യോഗ്യതയ്ക്കു ചേർന്നതുതന്നെയാണ്. ഞാൻ അതിൽ ഭവാനെ അഭിനന്ദിക്കുന്നു. നിന്റെ പ്രകൃതികൊണ്ടും നിന്റെ ബുദ്ധികൊണ്ടും നിന്റെ രൂപംകൊണ്ടും നിനക്ക് ചേർന്നതുതന്നെയാണ് നിന്റെ വാക്കും.

അങ്ങയ്ക്കും ഞാൻ ഉദ്ദേശിക്കുന്ന മറ്റൊരാൾക്കും കാര്യസിദ്ധി ചെയ്യുന്നതിന്ന് ഞാൻ ആഗ്രഹിക്കുന്നു. രണ്ടുപേരെ ഞാൻ കാര്യസിദ്ധിയോട് ഒന്നിച്ചുചേർക്കാൻ വിചാരിക്കുന്നു. അങ്ങനെ

രണ്ടുപേരെ ഞാൻ കൂട്ടിയിണക്കാം. നിന്നെപ്പോലെയുള്ള മഹാപ്രാജ്ഞനും മഹാശയനും അനൃശംസനും കുലീനനും രാജ്യനീതിവിദഗ്ദ്ധനുമായ ഒരാളെ ഏതു രാജാവാണ് അമാത്യനായി സ്വീകരിക്കാതിരിക്കുക?

രാജ്യം പോയി കടുത്ത ദുഃഖത്തിൽപ്പെട്ടവനായ നീ ക്ഷത്രിയനായിരുന്നിട്ടും ആനൃശംസ്യംകൊണ്ടാണല്ലോ ജീവിതം കാംക്ഷിക്കുന്നത്.

ഉണ്ണീ, സത്യസംഗരനും മഹാശയനുമായ ജനകമഹാരാജാവ് എന്റെ ആശ്രമത്തിൽ വരും. അപ്പോൾ ഞാൻ അവനോടു കല്പിക്കാം. എന്റെ വാക്ക് അവൻ തട്ടുകയില്ല. ഞാൻ പറഞ്ഞ മാതിരി അവൻ ചെയ്യും.

അങ്ങനെ മുനി വൈദേഹനെ ആശ്രമത്തിലേക്കു വിളിച്ചു വരുത്തി. മുനി അദ്ദേഹത്തോടു പറഞ്ഞു: 'ഈ മാന്യൻ രാജകുലത്തിൽ പിറന്നവനാണ്. അവന്റെ മനസ്സ് ഏതുമട്ടാണെന്ന് എനിക്കറിയാം. കണ്ണാടിപോലെ ഇവൻ ശുദ്ധാത്മാവാണ്. ശരൽക്കാലത്തെ ചന്ദ്രനെപ്പോലെ തെളിഞ്ഞവനാണ്. ഞാൻ ഇവനെ പരീക്ഷിച്ചറിഞ്ഞിരിക്കുന്നു. യാതൊരു കുറ്റവും ഞാൻ ഇവനിൽ കാണുന്നില്ല. ഇവനുമായി സന്ധിചെയ്യുക. എന്നെ വിശ്വസിക്കുന്നതുപോലെതന്നെ ഇവനേയും വിശ്വസിക്കുക. മുമ്പും രാജ്യം രക്ഷിക്കുവാൻ അമാത്യന്മാർ ആവശ്യമായിരുന്നു. അമാത്യൻ ശൂരനാകണം. ബുദ്ധിശാലിയാകണം. ഇതു രണ്ടും രാജ്യഭരണത്തിന്നാവശ്യമാണ്. ഈ ഗുണങ്ങളുള്ളവൻ മന്ത്രിയാകണം. ധർമ്മിഷ്ഠന്മാർക്ക് ലോകത്തിൽ മാന്യമായ നിലയുണ്ട്. അതില്ലാത്തവന്ന് അതില്ലതാനും. ഈ രാജപുത്രനാണെങ്കിൽ മഹാത്മാവാണ്. സന്മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവനാണ്. നല്ലപോലെ ഭവാൻ മനസ്സിലാക്കുക. ഇവൻ ധർമ്മത്തെ മുൻനിർത്തി പ്രവർത്തിക്കുന്നവനാണ്. ഇവനെ മന്ത്രിയാക്കി വെച്ചാൽ ഭവാന്റെ വിരോധികൾപോലും പാട്ടിലാകും. ഇവൻ ഭവാനോടെതിർക്കുകയാണെങ്കിലോ അതും തന്റെ ക്ഷത്രധർമ്മമായി കരുതാം. പിതൃപൈതാമഹപദത്തിൽ പോരിൽ നിന്റെ വിജയത്തിന്നുദ്യമിക്കുന്നവനാണ്. നീയും എതിർത്തു പൊരുതുന്ന ഭവാനും വിജിഗീഷുവാണ്, വ്രതസ്ഥിതനാണ്. എന്റെ ആജ്ഞയാൽ ഇവനെ ഭവാൻ പാട്ടിൽ വെക്കുക. ഇവനുമായി യുദ്ധം പാടില്ല.

ധർമ്മം നോക്കുക! നീ വേണ്ടാത്ത ലോഭം ഉപേക്ഷിക്കുക. കാമദ്രോഹങ്ങളാൽ ഭവാൻ സ്വധർമ്മം ഉപേക്ഷിക്കരുത്.

ഉണ്ണീ, ജയം നിത്യമല്ല. തോല്മയും നിത്യമല്ല. അതുകൊണ്ട് ഭോജനീയർ ഭോജ്യരുമാകുന്നു. ജയവും തോല്മയും ഇവ രണ്ടും തനിക്കും വന്നുപെടാം. ഉണ്ണീ, മുടിക്കുന്നവർക്കെല്ലാം മുടിയുന്നതിൽ ഭയമുണ്ടാകും."

ഇപ്രകാരം ബ്രാഹ്മണശ്രേഷ്ഠൻ പറഞ്ഞതു കേട്ടു മാനിച്ച് സൽക്കരിച്ചു പൂജിച്ച് ആ പൂജ്യനോട് ജനകമഹാരാജാവ് പറഞ്ഞു.

ജനകൻ പറഞ്ഞു:'മഹാമനസ്കൻ പറയുന്നതും, മഹാശ്രുതൻ പറയുന്നതും, ശ്രേയസ്കാമൻ പറയുന്നതും രണ്ടുപേർക്കും പറ്റിയതായിത്തീരും. ഭവാൻ എന്തു കല്പിക്കുന്നവോ, അതു ചെയ്യുവാൻ ഞാൻ സന്നദ്ധനാണ്. ഇതിൽ ശ്രേയസ്സ് വന്നുചേരുമെന്നുള്ളതിൽ യാതൊരു തർക്കവുമില്ല.'

ഉടനെ കൗസല്യനെ വിളിച്ച് മിഥിലാധിപനായ ജനകമഹാരാജാവു പറഞ്ഞു:

'ധർമ്മത്താലും നീതിയാലും ഞാൻ ലോകത്തെ ജയിച്ചു. അല്ലയോ നൃപോത്തമാ! ഭവാൻ എന്നെ ആത്മഗുണംകൊണ്ടു ജയിച്ചിരിക്കുന്നു. ഭവാൻ ആത്മാവജ്ഞ ചിന്തിക്കാതെ ജയിച്ചവനെപ്പോലെ വാഴുക. ഞാൻ നിന്റെ ബുദ്ധിയെ നിന്ദിക്കുകയില്ല! നിന്റെ പൗരുഷത്തെ ഞാൻ നിന്ദിക്കുന്നില്ല! ഞാൻ ജയിച്ചെന്നുള്ള ഭാവത്തിൽ നിന്നെ നിന്ദിക്കുകയില്ല. നീ ജയിച്ചവനെപ്പോലെ വാണാലും! വേണ്ടവണ്ണം എന്റെ പൂജയേല്ക്കുക. ഭവാൻ എന്റെ കൂടെ എന്റെ ഗൃഹത്തിലേക്കു വന്നാലും!'

അങ്ങനെ അവർ രണ്ടുപേരും വിപ്രനെ അർച്ചിച്ച് ഇണങ്ങി രാജാവിന്റെകൂടെ മിഥിലയിലേക്കു പോയി.

കൗസല്യനെ തന്റെ ഗൃഹത്തിൽ ജനകൻ പ്രവേശിപ്പിച്ചു. പാദ്യം, അർഘ്യം, മധുപം, അർക്കം എന്നിവകൊണ്ട് ആ പൂജ്യനെ മിഥിലൻ പൂജിച്ചു. അവന്ന് തന്റെ മകളെ ഭാര്യയായി നല്കി. പല രത്നങ്ങളും യൗതകമായി നല്കി. രാജാക്കന്മാർക്ക് ഇതാണ് പ്രധാനപ്പെട്ട ധർമ്മം. ജയാപജയങ്ങൾ അസ്ഥിരങ്ങളാണല്ലോ."

**107. ഗണവൃത്തം –** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ വിപ്രാ, ക്ഷത്രിയർക്കും വൈശ്യർക്കും ശൂദ്രർക്കും ചേർന്ന ധർമ്മവൃത്തം, ധനം, ജീവനോപായം, ഫലങ്ങൾ ഇവയൊക്കെ ഭവാൻ പറഞ്ഞാലും. രാജാക്കന്മാർക്കു ചേർന്ന വൃത്തം, ഭണ്ഡാരം, ഭണ്ഡാരത്തിലേക്കുള്ള ധനാർജ്ജനം, ജയം, അമാത്യഗണങ്ങളുടെ സദ്വൃത്തി, രാജ്യാംഗങ്ങളുടെ വർദ്ധനം, ഷാഡ്ഗുണ്യം, ഗുണകല്പം, സേനാവൃത്തി, ദുഷ്ടന്മാരുടെ ലക്ഷണം, സജ്ജനങ്ങളുടെ ലക്ഷണം, തന്റെ കിടക്കാർ തന്നേക്കാൾ താഴ്ന്നവർ, തന്നേക്കാൾ മെച്ചപ്പെട്ടവർ, ഇവരുടെ ലക്ഷണങ്ങൾ, വർദ്ധിക്കുന്നവൻ, മദ്ധ്യമൻ, തുഷ്ടിക്കുവേണ്ട നില്പ് ക്ഷീണഗ്രഹണവൃത്തി ഇവ ധർമ്മപ്രകാരം പറഞ്ഞുവല്ലോ. ഇവയൊക്കെ ചുരുക്കി ഒരു ഗ്രന്ഥമാക്കി ഉപദേശിക്കേണ്ടതാണ്. ജയം ആഗ്രഹിക്കുന്നവൻ എന്തുചെയ്യണമെന്നും അങ്ങ് പറഞ്ഞുതന്നു. ഇനി ഗണങ്ങളുടെ വൃത്തിയെപ്പറ്റി കേൾക്കാൻ ആഗ്രഹമുണ്ട്. ഗണങ്ങൾ എങ്ങനെ പെരുകുന്നുവെന്നും ചിന്നാതെ എങ്ങനെ ശത്രുക്കളെ ജയിക്കുന്നുവെന്നും എങ്ങനെ മിത്രഗണങ്ങളെ നേടുന്നുവെന്നും കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഗണങ്ങൾക്ക് ഭേദംമൂലം നാശമാണെന്നു ഞാൻ വിചാരിക്കുന്നു. പലരുംചേർന്നുള്ള മന്ത്രരക്ഷ കുഴപ്പത്തിലാകുമെന്നും എനിക്കു തോന്നുന്നു. പരന്തപാ! ഇതൊക്കെ വഴിപോലെ അങ്ങയിൽനിന്നറിയുവാൻ എനിക്കാഗ്രഹമുണ്ട്. അവർ തമ്മിൽ തെറ്റാതിരിക്കുവാൻ എങ്ങനെ വേണമെന്നും അങ്ങ് പറഞ്ഞതരണം."

ഭീഷ്മൻ പറഞ്ഞു: "ഗണങ്ങൾക്കും കുലങ്ങൾക്കും മന്നവന്മാർക്കും വൈരത്തെ ഉദ്ദീപിപ്പിക്കുന്നത് രണ്ടു കാര്യങ്ങളാണ്. അവ ലോഭവും അമർഷവുമാണ്. ഒരുത്തൻ ആദ്യം ലോഭം ഉൾക്കൊള്ളുന്നു. പിന്നെ, താമസിയാതെ അമർഷവും ഉൾക്കൊള്ളുന്നു. ക്ഷയവും വ്യയവും ചേർന്ന് അവ തമ്മിൽ മുടിച്ചു കളയും. ചാരന്മാരുടെ മന്ത്രത്തിന്റെ ബലത്താലും സാമദാനഭേദാതി ഉപായങ്ങളാലും ക്ഷയം, വ്യയം, ഭയം എന്നീ ഉപായങ്ങളാലും പരസ്പരം ക്ഷീണിപ്പിക്കും. ദാനത്താൽ കൂട്ടുവൃത്തിയോടുകൂടിയ ഗണം ഛിദ്രിക്കും. ഛിദ്രിച്ചാൽ എല്ലാവരും മങ്ങി ക്ഷീണിച്ചു ഭയപ്പെട്ട് ശത്രുവിന്റെ വശത്തിലാകും.

ഗണം ഛിദ്രിച്ചാൽ നശിക്കും; ഭിന്നിച്ചാൽ അവർ ശത്രുവിന്റെ അധീനത്തിൽ വീഴും. അതുകൊണ്ട് കൂട്ടിന്റെ ഉറപ്പിന്ന് എപ്പോഴും ഗണം യത്നിക്കണം. അപ്പോൾ സംഘാതത്തിന്റെ ബലവും ശക്തിയുംമൂലം അർത്ഥങ്ങളും കിട്ടും. അവർ ഛിദ്രിച്ചില്ലെങ്കിൽ പുറത്തുള്ള ആളുകളും അവരുമായി കൂട്ടുചേരും. ജ്ഞാനവൃദ്ധന്മാർ സംഘടിച്ചു നില്ക്കുന്ന ഗണത്തെ പുകഴ്ത്തുന്നു. ഒന്നിച്ച് സ്നേഹത്തോടെ നില്ക്കുന്നവരെല്ലാം സുഖം നേടും. ശരിക്കു നോക്കിനിന്നാൽ സൽഗുണങ്ങൾ വളരും. പുത്രന്മാരേയും ഭ്രാതാക്കളേയും അടക്കി എപ്പോഴും വിനീതരായി സൽഗുണങ്ങൾ വളർന്നുനില്ക്കും.

ചാരമന്ത്രവിധാനത്തിലും ഭണ്ഡാരത്തിന്റെ സഞ്ചയത്തിലും എപ്പോഴും ഉത്സാഹത്തോടെ നിന്നാൽ സൽഗുണങ്ങൾ വളരും. പ്രാജ്ഞന്മാരെ ശൂരന്മാരെ, ഉത്സാഹികളെ, ക്രിയയിൽ സ്ഥിരമായ വീരന്മാരെ, ഇവരെയൊക്കെ മാനിച്ചാൽ സൽഗുണങ്ങൾ വളരും, ധനവാന്മാർ, ശൂരന്മാർ, അസ്ത്രജ്ഞന്മാർ, ശാസ്ത്രപാരഗന്മാർ ഇവർ മൂലം ആപത്തിൽപ്പെട്ടുഴന്ന ജനങ്ങളെ ഗണങ്ങൾ കരകയറ്റും.

ക്രോധം, ഭേദം, ഭയം, ദണ്ഡം, കർഷണം, നിഗ്രഹം, വധം ഇവഗണങ്ങളെ ശത്രുവിന്റെ അധീനത്തിലാക്കും. അതുകൊണ്ട് പ്രധാനപ്പെട്ട ഗണമുഖ്യന്മാരെ രാജാവ് സൽക്കരിക്കണം. രാജ്യത്തിന്റെ ക്ഷേമം അവരിലാണ് നില്ക്കുന്നത്. ഗണത്തിൽ പ്രമാണികളായവരുമായി രാജാവ് കൂടിയാലോചന നടത്തണം. ചാരന്മാരെ അവരിൽ നിയോഗിക്കണം. എങ്കിലും എല്ലാ ഗണത്തോടും കൂടിയാലോചിക്കേണ്ടതില്ല. ഗണാദ്ധ്യന്മാരൊത്ത് ആലോചിച്ച് ഗണങ്ങളുടെ ഹിതം അനുവർത്തിക്കണം. അല്ലെങ്കിൽ ചിന്നിച്ചിതറി നേതാവില്ലാതെ വേറെ നില്ക്കുന്ന ഗണങ്ങളുടെ കാര്യം വേറെ മാർഗ്ഗത്തിലൂടെ ചെയ്യണം. ഗണങ്ങൾ തമ്മിൽ കലഹിച്ചു തന്നിഷ്ടപ്രകാരം പൊരുത്തമില്ലാതെ നിന്നാൽ അത് ധാരാളം അനർത്ഥമുണ്ടാക്കും. ഉടനേ പണ്ഡിതന്മാർ കലഹം തീർക്കണം. കുലവൃദ്ധർ ഉപേക്ഷകാണിച്ചാൽ കുലങ്ങളിൽ കലഹമായി. ഗണച്ഛിദ്രം നിമിത്തം അങ്ങനെ ഗോത്രനാശം വരുന്നു. അതുകൊണ്ട് അകത്തുള്ള ഭയത്തെയാണ് സൂക്ഷിക്കേണ്ടത്; അത് നീ സൂക്ഷിക്കണം. യുധിഷ്ഠിരാ! പുറമേനിന്നുള്ള ഭയമല്ല വലിയത്. അന്തച്ഛിദ്രംമൂലവുംകൂടി ഛേദിച്ചുകളയും രാജാവേ!

പെട്ടെന്ന് കോപംമൂലവും, മോഹംമൂലവും, ദുരയാലും സ്വഭാവേന തുല്യരായവർ തമ്മിൽത്തമ്മിൽ മിണ്ടാതാകും. അതാണ് തോല്മയ്ക്കുള്ള പ്രഥമലക്ഷണം.

ശൗര്യംകൊണ്ടോ, ബുദ്ധികൊണ്ടോ, സൗന്ദര്യംകൊണ്ടോ, ധനംകൊണ്ടോ അല്ല ശത്രുക്കൾ ഗണങ്ങളെ നശിപ്പിക്കുന്നതിൽ വിജയിക്കുന്നത്; തമ്മിൽ യോജിപ്പില്ലായ്മകൊണ്ടും സമ്മാനദാനങ്ങൾകൊണ്ടുമാണ് അതു സാധിക്കുന്നത്. അതുകൊണ്ടാണ് ഗണങ്ങൾക്കു കൂട്ടുകെട്ട് ഏറ്റവും വലിയ ആശ്രയമാണ് എന്നു പറയുന്നത്. സംഘടനാബലമാണ് അവരുടെ ഏറ്റവും വലിയ ബലം.''

**108. മാതൃപിതൃഗുരുമാഹാത്മ്യം**-യുധിഷ്ഠിരൻ പറഞ്ഞു: ''ധർമ്മത്തിന്റെ വഴി വളരെയധികം ശാഖയുള്ളതാണ് ഭാരതാ! ഇതിൽ ധർമ്മങ്ങളിൽ നല്ലപോലെ അനുഷ്ഠിക്കേണ്ടത് എന്താണ്? ഈ ധർമ്മങ്ങളിൽ ചെയ്യുവാൻ എന്താണ് ശ്രേഷ്ഠം? ഞാൻ മുഖ്യമായ ധർമ്മം നേടണം. അതിനെപ്പറ്റി എനിക്കു വേണ്ടത് പറഞ്ഞുതരൂ പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: ''അച്ഛൻ, അമ്മ, ഗുരുജനങ്ങൾ ഇവരെ നല്ലപോലെ പൂജിക്കുക. ഇത് ഉള്ളവർ എല്ലാ ദിവ്യലോകവും, പ്രസിദ്ധിയും നേടും. നീ പൂജിച്ച അവർ ചെയ്യുവാൻ സമ്മതിക്കുന്ന കാര്യം ധർമ്മാധർമ്മവിരുദ്ധമായാലും, അതു ചെയ്യണം യുധിഷ്ഠിരാ! അവരുടെ സമ്മതം നേടാതെ മറ്റു ധർമ്മം നടത്തരുത്. അവർ എന്തു കല്പിക്കുന്നുവോ, അതാണ് ധർമ്മം എന്നുള്ളത് നിശ്ചയിക്കപ്പെട്ട കാര്യമാണ്. മൂന്നു ലോകങ്ങളും ഇവരാണ്. മൂന്നാശ്രമവും ഇവരാണ്. മൂന്നു വേദങ്ങളും ഇവരാണ്. മൂന്ന് അഗ്നികളും ഇവരാണ്.

അച്ഛൻ ഗാർഹപത്യാഗ്നിയാണ്. അമ്മ ദക്ഷിണാഗ്നിയാണ്. ഗുരു ആഹവനീയാഗ്നിയാണ്. ഈ അഗ്നികൾ മൂന്നും ശക്തിയേറിയ അഗ്നികളാണ്. ഈ മൂന്നിലും തെറ്റാതെ നിന്നാൽ ഭവാൻ ത്രൈലോക്യം നേടും. ഈ ലോകം പിതൃവൃത്തിയിൽ നീ നന്നായി അനുഭവിക്കുന്നു. മാതൃവൃത്തിയിൽ സ്വർഗ്ഗവും, ഗുരുവൃത്തിയിൽ ബ്രഹ്മലോകവും നീ നേടും.

ഈ മാതൃപിതൃഗുരുക്കളാകുന്ന ത്രിലോകത്തിൽ ഹേ ഭാരതാ, നീ നന്നായി നില്ക്കുക. യശസ്സുണ്ടാകും, നന്മ സിദ്ധിക്കും, ഫലം കൂടുന്ന ധർമ്മവും ഉണ്ടാകും. ഇവരിൽ കവിഞ്ഞു നില്ക്കുകയും, കവിഞ്ഞു ഭുജിക്കുകയും കവിഞ്ഞു പറയുകയും അരുത്. അവരെ നിത്യവും പരിചരിക്കുക; അതാണ് ഉത്തമമായ സുകൃതം. കീർത്തി, പുണ്യം, യശസ്സ് ഇവയും ദിവ്യലോകങ്ങളും, ഇവരെ മൂന്നുപേരേയും അർച്ചിച്ചാൽ മൂന്നു ലോകങ്ങളും സിദ്ധിക്കും. അച്ഛനമ്മഗുരുക്കന്മാരെ പൂജിക്കാത്ത പാപി ഈ ലോകത്തിലുണ്ടെങ്കിൽ അവന്ന് ഇഹവുമില്ല, പരവുമില്ല, മോക്ഷവുമില്ല. ഈ ലോകത്തിലും പരലോകത്തിലും അവന്ന് ഒട്ടും യശസ്സും തെളിയുകയില്ല. പരലോകത്ത് പറയത്തക്ക ശുഭമൊന്നും ഉണ്ടാവുകയില്ല.

അവർക്കുവേണ്ടി ഇഹത്തിൽ എന്നാൽ കഴിയുന്നതൊക്കെ ഞാൻ ചെയ്തുകൊടുത്തു. ആ ചെയ്തുകൊടുത്തതിന്റെ ഫലം നൂറായിരമായി ഇരട്ടിച്ച് എനിക്കു ലഭിക്കുകയുംചെയ്തു.

ഹേ യുധിഷ്ഠിരാ! എനിക്ക് അതിൽ മൂന്നു ലോകങ്ങളും തെളിഞ്ഞു. പത്തു വൈദികരേക്കാളും ആചാര്യൻ മേലേ നില്ക്കും. പത്ത് ആചാര്യന്മാരേക്കാൾ മീതെയാണ് വേദാദ്ധ്യയനം ചെയ്യിക്കുന്ന ഗുരു. അങ്ങനെയുള്ള പത്തു ഗുരുക്കന്മാരേക്കാൾ മീതെയാണ് അച്ഛൻ. പത്തച്ഛനേക്കാളും, ഈ സർവ്വഭൂമിയേക്കാളും മഹത്തരമായത് ഒരു അമ്മയാണ്. ഗുരുത്വത്താൽ അമ്മയോടു തുല്യമായി വേറെ ഗുരുവില്ല. അച്ഛനേക്കാളും അമ്മയേക്കാളും മേലേ ഗുരുവാണ് എന്നാണ് എന്റെ അഭിപ്രായം ജന്മത്തിന് അച്ഛനമ്മമാർ കാരണമായി ഭവിക്കുന്നു. ദേഹംമാത്രം അച്ഛനമ്മമാർ സൃഷ്ടിക്കുന്നു. ആചാര്യൻ നല്കുന്ന ജന്മം ദിവ്യമാണ്. അതു ജരാമരണമില്ലാത്തതാണ്.

എപ്പോഴും തെറ്റുചെയ്താലും അച്ഛനമ്മമാർ വദ്ധ്യരല്ല. അതുചെയ്താലും ദുഷിക്കില്ല. രാജാവു കുറ്റം കല്പിക്കുകയുമില്ല. ധർമ്മത്തിന് ഉന്നുന്നവർക്ക് ഇപ്രകാരമാണ് ദേവന്മാരും മുനീന്ദ്രന്മാരും വിധിച്ചിട്ടുള്ളത്.

നിഷ്ഫലമല്ലാത്ത ക്രിയയാൽ നന്മചെയ്ത്, നേരു പറഞ്ഞ്, അമൃതം നല്കുന്നവൻ ആരോ, അവനാണ് അച്ഛൻ. അതുപോലെ ആ ആൾ തന്നെയാണ് അമ്മയും. കൃതജ്ഞന്മാരാണ് നിങ്ങളെങ്കിൽ അച്ഛനമ്മമാരെ ദ്രോഹിക്കരുത്.

ആര് ഗുരുവിനെ, വിദ്യപഠിച്ചതിന്നുശേഷം ആദരിക്കാതിരക്കുന്നുവോ, മനസ്സാലോ പ്രവൃത്തിയാലോ ആദരിക്കാത്ത ആ ശിഷ്യൻ ഭ്രൂണഹത്യാപാപം അനുഭവിക്കും. അവനേക്കാൾ വലിയ പാപി ലോകത്തിലില്ല.

ഗുരുക്കന്മാർ എത്രത്തോളം നന്മചെയ്യുന്നുവോ അത്രത്തോളം ആ ഗുരുക്കന്മാർ ലോകത്തിൽ പൂജിതന്മാരാകുന്നു. അതുകൊണ്ട് അവർ അർച്ച്യന്മാരാകുന്നു. യത്നപ്പെട്ട് അവർക്കു വേണ്ടതു നല്കേണ്ടതാണ്. പുരാണമായ ധർമ്മം കാംക്ഷിക്കുന്നർക്കു ഗുരുക്കന്മാർ അർച്ച്യരാകുന്നു.

അച്ഛനെ പ്രീതനാക്കിയാൽ പ്രജാപതി മക്കളിൽ പ്രീതനാകും. അമ്മയെ പ്രീതയാക്കിയാൽ ഭൂമി പൂജിതമയായി. ഗുരുവിനെ പ്രീതനാക്കിയാൽ ബ്രഹ്മം പൂജിതമായിത്തീരും. അതുകൊണ്ട് മാതാപിതാക്കളേക്കാൾ ഗുരു പൂജിതനാണ്. ദേവന്മാരും മുനിമാരും, പിതൃക്കളും സന്തോഷിക്കും. അതുകൊണ്ട് മാതാപിതാക്കക്കോൾ പൂജ്യതമനാണ് ഗുരു. ഒരു കർമ്മംകൊണ്ടും ഗുരു നിന്ദ്യനായി വരികയില്ല. അച്ഛനും അമ്മയും അപ്രകാരംതന്നെ ഗുരുവിനെപ്പോലെതന്നെയാണ്. യോഗ്യരായ അവർ നിന്ദ്യരല്ല. അവർ ചെയ്ത കർമ്മത്തെ ദുഷിക്കരുത്. ഗുരുക്കളെ നാം സൽക്കരിക്കുന്നത് ദേവന്മാരും മുനീന്ദ്രന്മാരും കാണുന്നു.

ഗുരുവിനേയും, അച്ഛനേയും, അമ്മയേയും മനസ്സുകൊണ്ടോ കർമ്മംകൊണ്ടോ ദുഷിച്ചാൽ അവർക്ക് ഭ്രൂണഹത്യക്കു തുല്യമായ പാപം പറ്റും. അയാളേക്കാൾ മഹാപാപി ലോകത്തിലില്ല.

അച്ഛനമ്മമാർ പോറ്റിവളർത്തിയ മകൻ, സ്വയോനിജനായ മകൻ, അച്ഛനമ്മമാരെ പോറ്റുന്നില്ലെങ്കിൽ ആ പാപം ഭ്രൂണഹത്യക്കും തുല്യമാണ്. അയാളേക്കാൾ പരമദുഷ്ടനായി ആരും ലോകത്തിലില്ല.

മിത്രദ്രോഹി, കൃതഘ്നൻ, സ്ത്രീഘാതി, ഗുരുഘാതി, ഈ നാലു കൂട്ടർക്കും ഇഹത്തിൽ യാതൊരു പ്രായശ്ചിത്തവും വിധിച്ചിട്ടില്ല.

ഇതൊക്കെ ഞാൻ ചുരുക്കമായി നിന്നോടു പറഞ്ഞു. പുരുഷനായ നീ ഈ ലോകത്തിൽ ചെയ്യേണ്ട കാര്യങ്ങളാണ് ഞാൻ പറഞ്ഞത്. ഇത് അനുഷ്ഠിച്ചാൽ ശ്രേയസ്സുണ്ടാകും. ഇതിലും

വലിയ ധർമ്മം വേറെയില്ല. എല്ലാ ധർമ്മവും ഇതിൽ ഞാൻ അടക്കിപ്പറഞ്ഞിരിക്കുന്നു.''

**109. സത്യാനൃതകവിഭാഗം –** യുധിഷ്ഠിരൻ പറഞ്ഞു: “ധർമ്മത്തിൽ നില്ക്കുവാൻ ആഗ്രഹിക്കുന്നവൻ എന്തു ചെയ്യണം? അല്ലയോ ഭരതർഷഭാ, അങ്ങ് എല്ലാം അറിയുന്നവനാണല്ലോ. എനിക്ക് അതിനെപ്പറ്റിപ്പറഞ്ഞുതരൂ! അനൃതം, സത്യം എന്നിങ്ങനെ രണ്ടും ലോകത്തിൽ വ്യാപിച്ചുനില്ക്കുന്നു. ഈ അനൃതസത്യങ്ങളിൽ ധർമ്മാനുസരണം നടക്കേണ്ടവൻ എന്തു ചെയ്യണം? സത്യം എന്നാൽ എന്താണ്? അനൃതം എന്നാൽ എന്താണ്? സനാതനമായ ധർമ്മം എന്താണ്? സത്യം എപ്പോഴൊക്കെയാണ് പറയേണ്ടത്? അനൃതം എപ്പോഴൊക്കെയാണ് പറയേണ്ടത്?''

ഭീഷ്മൻ പറഞ്ഞു: “സത്യവാക്കാണ് നല്ലത്. സത്യത്തേക്കാൾ മീതെയായി ഒന്നും ഇല്ല. ലോകത്തിൽ ദുർജ്ഞേയമെന്താണോ അതു ഞാൻ നിന്നോടു പറയാം. നീ മനസ്സുവെച്ചു കേൾക്കുക.

സത്യം ചിലപ്പോൾ പറയുവാൻ പാടില്ലാത്തതാകും. അനൃതം ചിലപ്പോൾ പറയേണ്ടതാകും. അനൃതം സത്യമായും സത്യം അനൃതമായും വരും. സത്യം തീർച്ചപ്പെടാത്ത സന്ദർഭത്തിൽ ബാലിശനായ മനുഷ്യൻ വിഷമിക്കും. സത്യത്തേയും അനൃതത്തേയും അറിഞ്ഞവൻ ധർമ്മജ്ഞനാകുന്നു.

അനാര്യനും അകൃതപ്രജ്ഞനും അതിക്രൂരനുമായ പുരുഷൻ 'അന്ധഘാതാൽ വലാകൻ' എന്നപോലെ മഹത്തരമായ പുണ്യത്തിന്നു പാത്രമാകും. ധർമ്മകാംക്ഷിയായ മൂഢൻ ധർമ്മം വെടിഞ്ഞതിൽ എന്താണാശ്ചര്യം? അവൻ 'ഗംഗയിൽ കൗശികൻ' എന്നപോലെ മഹത്തരമായ പാപത്തിന്നു പാത്രമാകും.

അതുകൊണ്ട് നീ ചോദിച്ച ചോദ്യത്തിനു ശരായായി ഉത്തരം പറയുവാൻ ഞെരുക്കമാണ്. ധർമ്മം കണക്കാക്കുവാൻ വിഷമമുണ്ട്. ഇതിൽ ശരിയായ തീർപ്പുകല്പിക്കുന്നവരാരുണ്ട്? ജീവികളെ ഹിംസിക്കാതിരിക്കുവാനാണ് ധർമ്മശാസ്ത്രം വിധിക്കുന്നത്. അഹിംസയോടു ചേർന്നത് എന്തോ അതാണ് ധർമ്മം എന്നാണ് നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. ഇത് ശ്രുതിധർമ്മമാണെന്നു ചിലർ പറയുമ്പോൾ ശ്രുതിധർമ്മമല്ലെന്നു മറ്റു ചിലരും പറയുന്നു. ഞാൻ അതിനെ ദൂഷിക്കുന്നില്ല; ശരിയാണെന്നു വിധിക്കുന്നുമില്ല.

അന്യന്റെ ധനം അന്യായമായി നേടുവാൻനോക്കുന്ന കൂട്ടർക്ക് അതു പറഞ്ഞുകൊടുക്കരുത്. അതു പറഞ്ഞുകൊടുക്കാതിരിക്കുക എന്നതാണ് ധർമ്മം. അതു തീർച്ചയാണ്. മൂളുന്നില്ലെങ്കിൽ പാപികൾ ഒഴിഞ്ഞുപോകുമെങ്കിൽ ഒരിക്കും മൂളിപ്പോകരുത്. മൂളാഞ്ഞാൽ ശങ്കപറ്റുന്നിടത്ത് തീർച്ചയായും മൂളുകയുംവേണം.

ചിലപ്പോൾ സത്യത്തേക്കാളും അനൃതം നല്ലതായിക്കാണാം. പാപികളുമായുളള സംബന്ധം വിട്ടുകിട്ടുമെങ്കിൽ ശപഥംചെയ്താലും ആണയിട്ടാലും അധർമ്മമാവുകയില്ല. പാപികൾക്കു ധനം കൊടുക്കരുത്. ധനം കൊടുത്തവന്ന് അവർ ആപത്തു വരുത്തിവയ്ക്കും. തന്റെ ദേഹംപോലും പണയപ്പെടുത്തി, ധനം ദാനംചെയ്യുവാൻ ഒരുങ്ങിയവനെ, സാക്ഷികൾ സത്യപ്രതിപത്തിമൂലം തുണയ്ക്കുന്നു. അതിൽ പറയേണ്ടതു പറയാത്തവരൊക്കെ അനൃതവാദികളാണ് എന്നു പറയണം പ്രാണരക്ഷയ്ക്കുവേണ്ടി അസത്യം പറയാം. വേളിയുടെ കാര്യത്തിൽ നുണ പറയാം. അന്യർക്കു ധർമ്മം സാധിക്കുന്നതിന്നുവേണ്ടിയും, അർത്ഥം രക്ഷിക്കുന്നതിന്നുവേണ്ടിയും, പരർക്ക് ഉപകാരം ചെയ്യുന്നതിന്നുവേണ്ടി ധർമ്മഭിക്ഷുവായും നീചനായും ഭവിക്കാം.

കരാർചെയ്ത് കൊടുക്കേണ്ടതു കൊടുക്കാത്തവൻ, തന്റെ കാര്യത്തിന്നുവേണ്ടി ബലാൽക്കാരം ചെയ്തവൻ, ധാർമ്മികമായി നിശ്ചയിച്ചത് തെറ്റിച്ചുനടക്കുന്നവൻ, ദണ്ഡംകൊണ്ടു ഹനിക്കേണ്ടവനായവൻ, ദൈവധർമ്മം വിട്ട് മർത്ത്യധർമ്മത്തിൽ അമർന്നവൻ, ശഠൻ. ഇവർ സ്വധർമ്മംവിട്ടു ജീവനത്തിന്നു നോക്കും. വഞ്ചകനും പാപിയുമായ അവൻ വദ്ധ്യനാണ്. ഈ പാപികളുടെ നിശ്ചയം ധനംതന്നെയാണ് വലുത് എന്നാണ്. അസഹ്യന്മാരും, അഭോജ്യന്മാരും, ചതിയന്മാരുമായി നില്ക്കുന്നവരാണിവർ. പ്രേതങ്ങളെപ്പോലെ ഇവർ മനുഷ്യരിൽനിന്നും ദേവന്മാരിൽനിന്നും ഭ്രഷ്ടരാണ്. യജ്ഞം വിട്ടവരും തപസ്സില്ലാത്തവരുമായ ഇത്തരക്കാരോട് നല്ലവരാരും ചേരരുത്. ധനനാശത്തേക്കാൾ ദുഃഖകരമായിട്ടുള്ളത് നിഷ്ഫലമായ ജീവിതമാണ്. 'നിനക്ക് ഇതാണ് ധർമ്മം; അത് നീ സ്വീകരിക്കണം' എന്നു വളരെ യത്നിച്ചുവേണം പറയുവാൻ. 'പാപികളുടെ ഇടയിൽ ധർമ്മികളാരും ഇല്ലെ'ന്നു ധരിക്കണം. ലോകത്തിൽ ധനമാണ് ഏറ്റവും ശ്രേഷ്ഠമെന്ന് അവർ കരുതുന്നു. ഇത്തരക്കാരെ കൊന്നാൽ കൊന്നവന്നു പാപംപറ്റുകയില്ല. സ്വധർമ്മഹതനെ കൊല്ലണം. സ്വന്തം കർമ്മത്താൽ ഹതനായവനാണ് അങ്ങനെ കൊല്ലപ്പെട്ടവൻ. അത്തരക്കാരെ കൊല്ലാമെന്നു ശപഥംചെയ്തവർ അതു പാലിക്കണം. കഴുക്കളും കാക്കകളുംപോലെ ചതി ജീവിതമാർഗ്ഗമാക്കിയവരാണ് അത്തരക്കാർ. അവർ മരിച്ചുപോയാൽ കഴുകനും കാക്കയുമായി ജനിക്കുന്നു.

ഏതാൾ ആരിൽ എങ്ങനെ നില്ക്കുന്നുവോ അയാളിൽ ആ മനുഷ്യൻ അതുമാതിരിതന്നെ നില്ക്കണം. അതാണ് ധർമ്മം. മായാവിയെ മായകൊണ്ടു നേരിടണം. സാധുശീലനെ സാധുവൃത്തികൊണ്ടു പൂജിക്കണം.''

**110. ദുർഗ്ഗാതിതരണം –** യുധിഷ്ഠിരൻ പറഞ്ഞു: “ഓരോരോ ഭാവങ്ങളാൽ അങ്ങുമിങ്ങും ജീവികൾ ദുഃഖിച്ചുകൊണ്ടിരിക്കെ ആ ദുർഗ്ഗം കടക്കുവാൻ എന്താണൊരു മാർഗ്ഗം? പിതാമഹാ, പറഞ്ഞുതരൂ.''

ഭീഷ്മൻ പറഞ്ഞു: “മുമ്പു പറഞ്ഞതായ ആശ്രമങ്ങൾതോറും മുമ്പു പറഞ്ഞമാതിര ദ്വിജാതികൾ വർത്തിക്കുന്നു. സംയതാത്മാക്കളായ അവർ ദുർഗ്ഗം കടക്കും.

ദംഭംകൂടാതെ ചരിക്കുന്നവരും മനോവൃത്തിക്ക് അടക്കമുളളവരും വിഷയങ്ങളെ അടക്കുന്നവരും ആരാണോ അവർ ദുർഗ്ഗം കടക്കും. പറഞ്ഞാൽ എതിരു പറയാതിരിക്കുന്നവർ, ഇങ്ങോട്ട് ഹിംസിച്ചാലും അങ്ങോട്ട് ഹിംസിക്കാത്തവർ, ദാനം ചെയ്യുന്നവർ, ആരോടും ഇരക്കാതിരിക്കുന്നവർ- ഇവർ ദുർഗ്ഗം കടക്കും.

നിത്യവും പാന്ഥന്മാരെ സൽക്കരിക്കുന്നവർ, നിത്യവും ഈർഷ്യപ്പെടാതിരിക്കുന്നവർ, നിത്യവും സ്വാദ്ധ്യായം ശീലിക്കുന്നവർ ഇവർ ദുർഗ്ഗം കടക്കും.

മാതാപിതാക്കളെ ശുശ്രൂഷിക്കുന്നവർ, അവർക്കുവേണ്ട ആഹാരാദികൾ നല്കുന്നവർ, ധർമ്മകോവിദന്മാർ, ഒട്ടും പകൽ കിടന്ന് ഉറങ്ങാത്തവർ, ഇവർ ദുർഗ്ഗം കടക്കും.

മനസ്സുകൊണ്ടും വാക്കുകൊണ്ടും ക്രിയകൊണ്ടും പാപം ചെയ്യാത്തവർ, ജീവികളെ ഹിംസിക്കാത്തവർ-ഇവർ ദുർഗ്ഗം കടക്കും.

രജസ്സുപ്രാപിച്ച് ലോഭം വെടിഞ്ഞ് അർത്ഥം നേടുന്നവരായ രാജാക്കൾ, നാട് രക്ഷിച്ചുപോരുന്നവർ-ഇവർ ദുർഗ്ഗം കടക്കും.

ക്രമംതെറ്റാതെ ആർത്തവാനന്തരം സ്വന്തം ഭാര്യയെ പ്രാപിക്കുന്നവർ, അഗ്നിഹോത്രം ചെയ്യുന്നവർ-സത്തുക്കളായ അവർ ദുർഗ്ഗം കടക്കും.

പോരിൽ മരണഭയം ഇല്ലാത്തവർ, ശൂരന്മാർ, ധർമ്മത്താൽ വിജയം ഇച്ഛിക്കുന്നവർ-ഇവർ ദുർഗ്ഗം കടക്കും.

പ്രാണൻ പോവുകയാണെങ്കിൽ പോലും സത്യം പറയുന്നവർ, ജീവികൾക്കെല്ലാം പ്രമാണമായവർ-ഇവർ ദുർഗ്ഗം കടക്കും.

കർമ്മങ്ങളിൽ കപടത കാണിക്കാത്തവർ, സൂനൃതമായ വാക്കുപറയുന്നവർ, സംബന്ധിക്കുന്നവർ, അർത്ഥമുളളവർ-ഇവർ ദുർഗ്ഗംകടക്കും.

അനദ്ധ്യായത്തിൽ സ്വാദ്ധ്യായം ചെയ്യാത്ത വിപ്രന്മാർ, തപോനിഷ്ഠർ, തപസ്സേറുന്നവർ' ഇവർ ദുർഗ്ഗം കടക്കും.

തപസ്സുചെയ്യുന്നവർ, കൗമാരബ്രഹ്മചാരികൾ, വിദ്യാവേദ വ്രതസ്നാതർ-ഇവർ ദുർഗ്ഗം കടക്കും.

രജസ്സൊക്കെ ശമിച്ചവർ, തമസ്സൊക്കെ ശമിച്ചവർ, സത്വസ്ഥന്മാർ, മഹാത്മാക്കൾ- ഇവർ ദുർഗ്ഗം കടക്കും.

ആർക്കും ഭയമുണ്ടാക്കാത്തവർ, ആരേയും ഭയപ്പെടാത്തവർ, ലോകത്തെ തന്നെപ്പോലെ കാണുന്നവർ-ഇവർ ദുർഗ്ഗം കടക്കും.

പരശ്രീയിൽ തപിക്കാത്തവർ, സത്തുക്കൾ, പുരുഷർഷഭന്മാർ, ഗ്രാമ്യമായ അർത്ഥംവിട്ടുനില്ക്കുന്നവർഇവർ ദുർഗ്ഗം കടക്കും.

ദേവന്മാരെ വന്ദിക്കുന്നവർ, ധർമ്മം ശ്രദ്ധയോടെ കേൾക്കുന്നവർ, ശ്രദ്ധയുള്ളവർ, ശാന്തശീലന്മാർ-ഇവർ ദുർഗ്ഗം കടക്കും.

മാനിത്വം ഇച്ഛിക്കാതിരിക്കുന്നവർ, മറ്റുള്ളവരെ മാനിക്കുന്നവർ, മാന്യന്മാരെ നമിക്കുന്നവർ-ഇവർ ദുർഗ്ഗം കടക്കും.

പക്ഷംതോറും ശ്രാദ്ധകർമ്മം ചെയ്യുന്നവർ, പ്രജകൾ ഉണ്ടാകാൻ ആഗ്രഹിക്കുന്നവർ, വിശുദ്ധമായ ഹൃദയമുള്ളവർ-ഇവർ ദുർഗ്ഗം കടക്കും.

മദ്യവും മാംസവും നിത്യവും വർജ്ജിക്കുന്നവർ, മദ്യം ജന്മം മുതൽ ഉപേക്ഷിച്ചവർ-ഇവർ ദുർഗ്ഗം കടക്കും.

ജീവിക്കുവാൻവേണ്ടി ഊണുകഴിക്കുന്നവർ, പുത്രലാഭത്തിന്നുവേണ്ടിമാത്രം ഭാര്യയുമായി മൈഥുനംചെയ്യുന്നവർ, സത്യം പറയുവാൻവേണ്ടിമാത്രം വാക്ക് ഉപയോഗപ്പെടുത്തുന്നവർ-ഇവർ ദുർഗ്ഗം കടക്കും.

വിശ്വത്തിന്ന് ഉത്ഭവവും ക്ഷയവുമുണ്ടാക്കുന്ന സർവ്വലോകേശ്വരനായ മഹേശ്വരനിൽ, ശ്രീനാരായണനിൽ, ആരോ ഭക്തിയുള്ളവർ അവർ ദുർഗ്ഗം കടക്കും.

ചെന്താമരക്കണ്ണനും, പീതാംബരനും, മഹാഭുജനും, സുഹൃത്തും, മിത്രവും, ഭ്രാതാവും മാത്രമല്ല, ഇവിടെ സംബന്ധിയുമാണ് അച്യുതൻ. ഇവൻ ഈ ലോകമൊട്ടുക്കും തോൽവാറുകൊണ്ടു ചുറ്റിയമട്ടിൽ സ്ഥിതിചെയ്യുന്നു. ഓർത്തുനോക്കിയാൽ പ്രഭുവും, അചിന്ത്യാത്മാവും, ഗോവിന്ദനും, പുരുഷോത്തമനും, ജിഷ്ണുവും, പ്രിയന്മാരുടെ ഹിതത്തിന്ന് ഉദ്യമിക്കുന്നവനുമാണ് ഈ പുരുഷോത്തമൻ. അങ്ങയ്ക്കും അപ്രകാരംതന്നെയാണ് ദുർദ്ധർഷനും വൈകുണ്ഠനുമായ ആ പുരുഷർഷഭൻ, ഈ നാരായണനായ ഹരിയിൽ കൂറുള്ളവർ ആരോ അവർ തീർച്ചയായും ദുർഗ്ഗം കടക്കും. അതിൽ യാതൊരു സംശയവുമില്ല.

ദുർഗ്ഗാതിതരണം ചൊല്ലുന്നവരും മറ്റുള്ളവരെ ചൊല്ലിക്കേൾപ്പിക്കുന്നവരും വിപ്രരോട് അതിനെപ്പറ്റി കഥിക്കുന്നവരും ദുർഗ്ഗം കടക്കും.

അല്ലയോ യുധിഷ്ഠിരാ, സന്മതേ, ഞാൻ ഈ കൃത്യം ചുരുക്കത്തിൽ നിന്നോടു പറഞ്ഞു. ഇതുകൊണ്ട് നീ ഇഹത്തിലും പരത്തിലും ദുർഗ്ഗം കടക്കുന്നതാണ്."

**111. വ്യാഘ്രഗോമായുസംവാദം** – യുധിഷ്ഠിരൻ പറഞ്ഞു: "സൗമ്യന്മാരുടെ രൂപത്തിൽ അസൗമ്യന്മാരുണ്ട്. അസൗമ്യന്മാരുടെമാതിരി സൗമ്യന്മാരുമുണ്ട്. ഇത്തരം ആളുകളെ അല്ലയോ പിതാമഹാ! ഞാൻ എങ്ങനെയാണ് മനസ്സിലാക്കേണ്ടത്? എന്താണ് തിരിച്ചറിയുവാനുള്ള ഉപായം?"

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു കഥ പണ്ടുള്ളവർ പറയാറുണ്ട്. അത് പുലിയും കുറുക്കനും തമ്മിലുള്ള ഒരു സംവാദമാണ്. അത് യുധിഷ്ഠിരാ, ഞാൻ പറയാം; നീ ശ്രദ്ധിച്ചു കേൾക്കുക.

പണ്ട് പുരികാപുരി എന്നൊരു പുരിയുണ്ടായിരുന്നു. അവിടെ പൗരകൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. ജനങ്ങളെ ഹിംസിക്കുന്നതിൽ വളരെ താൽപര്യം ആ രാജാവിന്നുണ്ടായിരുന്നു. പുരുഷാധമനായ ആ ക്രൂരൻ മരിച്ചപ്പോൾ അവന്നു മോക്ഷപ്രാപ്തിയോ, സ്വർഗ്ഗപ്രാപ്തിയോ ഉണ്ടായില്ല. അവൻ ഒരു കുറുക്കനായി ജനിച്ചു. പൂർവ്വകർമ്മംകൊണ്ടു ദുഷിച്ചുപോയ അവന്ന് തക്കതായ ജന്മംതന്നെയാണ് ലഭിച്ചത്.

പണ്ട് തനിക്കുണ്ടായിരുന്ന രാജകീയമായ ഐശ്വര്യങ്ങളെക്കുറിച്ച് അവന്നു സ്മരണയുണ്ടായി. അത്ഭുതം! അവൻ നിർവ്വേദംപൂണ്ടു. അവൻ മാംസം ഭക്ഷിക്കുവാൻ ഇഷ്ടപ്പെട്ടില്ല. പച്ചമാംസം രാജാക്കന്മാർ തിന്നുവാൻ ഇഷ്ടപ്പെടുകയില്ല. അവൻ വ്യസനംപൂണ്ടിരുന്നു. അവന്റെ അടുത്ത് ചിലർ അവന്നു മാംസം കൊണ്ടുവന്നു കൊടുത്തു. എന്നാൽ അവൻ അതു സ്വീകരിച്ചില്ല.

സർവ്വഭൂതങ്ങളോടും കരുണയോടുകൂടി സത്യവാദിയായി, ദൃഢവ്രതനായി, സമയംനോക്കി, കൊഴിഞ്ഞുവീഴുന്ന പഴുത്ത കായ്കൾ മാത്രം ഭക്ഷിച്ചു ജീവിച്ചു. അങ്ങനെ മഹാതപസ്വിയായ കുറുക്കൻ ചുടലക്കാട്ടിൽ പാർപ്പുറപ്പിച്ചു. അവൻ ജനിച്ച് സ്ഥലം ചുടലക്കാടായിരുന്നു. അതുകൊണ്ട് തന്റെ ജന്മഭൂമിയോടുള്ള ഭക്തിസ്നേഹംകൊണ്ട് അവൻ ചുടലക്കാട്ടിൽ താമസമുറപ്പിച്ചു.

കുറുക്കന്റെ ഭക്തി ശ്രദ്ധാദികൾ കണ്ട്, ശുദ്ധി കണ്ട് സഹിക്കാതെ സജാതീയരായ മറ്റു കുറുക്കന്മാർ അവന്റെ ചുറ്റും കൂടി നിന്നു വണങ്ങി ഇപ്രകാരം പറഞ്ഞു:

'എടോ മഹാശയനായ സൃഗാലാ, രൗദ്രമായ ചുടലക്കാട്ടിൽ വാണിട്ടും നീ പരിശുദ്ധിയെ ഏല്ക്കുന്നു! നിനക്കിപ്പോൾ ബാധിച്ച ഈ ബുദ്ധി ശരിയല്ല. തെറ്റായ ചിന്തയാണ്. നീ ഒരു മാംസഭുക്കാണ്; സസ്യഭുക്കല്ല. നിനക്കുചേർന്ന ഭക്ഷണമോ ആചാരമോ അല്ല നീ ഇപ്പോൾ സ്വീകരിച്ചിരിക്കുന്നത്. വരൂ! ഞങ്ങളോടുകൂടെ വരൂ! തിന്നാനുള്ളതൊക്കെ ഞങ്ങൾ തരാം. നീ എന്തിനിങ്ങനെ വിഷമിച്ചുകഴിയുന്നു! നീ ഈ പരിശുദ്ധിയും വ്രതവുമൊക്കെക്കളഞ്ഞ് കുറുക്കന്മാർക്കുള്ള ഭക്ഷണം മര്യാദയ്ക്കു തിന്നു ജീവിക്കുക.'

ഇപ്രകാരം മറ്റു കുറുക്കന്മാർ പറഞ്ഞപ്പോൾ അവൻ ചിന്തിച്ച് യുക്തിയുക്തമായും ക്രൗര്യംകൂടാതെയും നല്ലവാക്കുകൾകൊണ്ടു മറുപടി പറഞ്ഞു:

'സുഹൃത്തുക്കളേ! ഞാൻ ജന്മത്തെ കണക്കാക്കുന്നില്ല. ശീലമാണ് കുലത്തെ ഉണ്ടാക്കുന്നത് സൽസ്വഭാവികളുടെ കുലമാണല്ലോ നല്ല കുലം. അതുകൊണ്ട് യശസ്സു വർദ്ധിപ്പിക്കുന്ന കർമ്മംചെയ്തു കഴിയുവാനാണ് ഞാൻ ആഗ്രഹിക്കുന്നത്. ഞാൻ ചുടലക്കാട്ടിലാണ് വസിക്കുന്നതെങ്കിലും ഞാൻ പറയുന്ന വാക്ക് നിങ്ങൾ കേൾക്കുവിൻ. കർമ്മത്തിന്റെ ഫലം ഏല്ക്കുന്നത് ആത്മാവാണ്, ആശ്രമമല്ല. ഞാൻ ചെയ്യുന്ന സൽക്കർമ്മത്തിന്റെ ഫലം എന്റെ ആത്മാവിന്നു കിട്ടും. ചുടലക്കാടിന്നല്ല കിട്ടുന്നത്. ആശ്രമത്തിൽവച്ച് ഒരാൾ ഒരു വിപ്രനെ കൊന്നാൽ അതിന്റെ പാപം ആശ്രമത്തിനോ കൊന്നവനോ ലഭിക്കുക? അതുപോലെ ആശ്രമത്തിൽവെച്ച് ഒരുവൻ ഒരു പശുവിനെ ദാനംചെയ്താൽ അതിന്റെ പുണ്യം അവനോ, ആശ്രമത്തിനോ? പുണ്യപാപകർമ്മങ്ങളുടെ ഫലം അതു ചെയ്തവനാണ്. കർത്താവിന്നു പാപം പറ്റാതിരിക്കയില്ല; പുണ്യം പാഴിലാവുകയുമില്ല. എടോ കുറുക്കന്മാരേ, നിങ്ങൾ സ്വാർത്ഥലോഭികളാണ്. കേവലം ഭക്ഷണക്കൊതിയന്മാരായി മാത്രം കാലംകഴിക്കുന്ന അജ്ഞാനികളാണ്. മോഹിതന്മാർ പരിണമിച്ചുകൊണ്ടിരിക്കുന്ന മൂന്നു ദോഷങ്ങളെ കാണുന്നില്ല. സന്തോഷിക്കാതെ (ഇഷ്ടമില്ലാതെ) ചെയ്യുന്ന കർമ്മം, നിന്ദ്യമായ കർമ്മം, ധർമ്മദോഷത്താൽ ദൂഷിതമായ കർമ്മം-ഈ മൂന്നു ദോഷങ്ങളുള്ള കർമ്മംകൊണ്ടു കിട്ടുന്ന ഫലമെന്താണെന്നറിയാമോ? ഇഹത്തിലും പരത്തിലും നരകംതന്നെ! അങ്ങനെ ലോകഭയാനിഷ്ഠമായ കർമ്മം എനിക്കു രസിക്കുന്നില്ല.

കുറുക്കന്റെ ആദ്ധ്യാത്മികതത്ത്വകഥനം ഒരു പുലി യദൃച്ഛയാ കേട്ടു. പുലിക്കു തോന്നി, ഇവൻ സാധാരണക്കാരനല്ല, സാധാരണ കുറുക്കനല്ല എന്ന്. മാഹപ്രാജ്ഞനാണെന്നു മനസ്സിലാക്കി അവനെ മന്ത്രിയാക്കാൻ പുലി മനസ്സിലുറപ്പിച്ചു.

പുലി പറഞ്ഞു: 'എടോ സൗമ്യാ! മഹാശയാ! ഞാൻ നിന്നെ പ്പറ്റി അറിയുന്നു. നീ എന്റെകൂടെ വരൂ! പ്രിയവും അഭീഷ്ടവു മായ സകലവിധ ഭോഗങ്ങളേയും നീ അനുഭവിച്ചാലും. ഞങ്ങൾ മഹാ കടുപ്പം കൂടിയ കൂട്ടരാണെന്നു പ്രസിദ്ധിയുണ്ട്. തീക്ഷ്ണ രായ ഞങ്ങൾ മഹാശയനായ അങ്ങയോടു സവിനയം അറിയി ക്കുകയാണ്; മാർദ്ദവഭാവത്തോടെ ഭവാൻ ഹിതമായ ശ്രേയസ്സ് കൈക്കൊണ്ടാലും.'

മഹാത്മാവായ മൃഗരാജാവിന്റെ, വ്യാഘ്രവീരന്റെ വാക്കിനെ ബഹുമാനപൂർവ്വം സ്വീകരിച്ച് കുറുക്കൻ ശിരസ്സുകുനിച്ചു നമസ്ക രിച്ച് വിനയപൂർവ്വം ഇപ്രകാരം പറഞ്ഞു:'അല്ലയോ മൃഗരാജാവേ! എന്നോട് ഭവാൻ പറഞ്ഞ ഉത്തമമായ വാക്കുകൾ ഉത്തമനായ അങ്ങയ്ക്ക് ചേർന്നതുതന്നെയാണ്. ഭവാൻ ശുദ്ധധർമ്മാർത്ഥപ ടുക്കളായ മിത്രരെ അന്വേഷിക്കുകയാണല്ലോ. വിസ്തൃതമായ ഈ സാമ്രാജ്യം ഭരിക്കുവാൻ മന്ത്രികൂടാതെ പറ്റില്ല. അല്ലയോ വീരാ, ദേഹദ്രോഹിയും ദുഷ്ടനുമായ അമാത്യനുള്ള രാജാ വിന്നും രാജ്യം ഭരിക്കുവാൻ പറ്റുകയില്ല. നയജ്ഞരായി ചേർന്നു നില്ക്കുന്ന കൂറുള്ള സഹായികളെ, തമ്മിൽ പിണക്കാതെ ജയം പ്രതീക്ഷിച്ചു കർമ്മംചെയ്യുന്ന ലോഭവിഹീനരായ സഹായികളെ, കാമംവിടാതെ രാജഹിതം നോക്കുന്ന സഹായികളെ, അങ്ങു പൂജിക്കുക. താതനേയും ആചാര്യനേയും എന്നവിധം അത്തര ക്കാരെ വരുത്തി പൂജിക്കുക.

എനിക്കാണെങ്കിൽ ലൗകികമായ പ്രതാപങ്ങളിലൊന്നും യാതൊരാഗ്രഹവും തോന്നുന്നില്ല. സുഖഭോഗങ്ങളും തക്കതായ ഐശ്വര്യവും ഞാൻ കാംക്ഷിക്കുന്നില്ല. രാജാവേ, അങ്ങയുടെ പൂർവ്വഭൃത്യരോട് അടുക്കുവാൻ പറ്റുകയില്ല. എന്റെ ശീലസ്വഭാ വങ്ങളൊന്നും അവർക്കു പിടിക്കുകയില്ല. ദുശ്ശീലന്മാരായ അവർ എന്നെയും ഭവാനെയും തമ്മിൽ പിണക്കാൻ ശ്രമിക്കും.

ഭാസ്വാന്മാരായവർക്ക് അക്കൂട്ടരുമായുള്ള സംസർഗ്ഗം ഒരി ക്കലും ശ്ലാഘ്യമാവുകയില്ല. ഞാൻ അത്തരത്തിൽപ്പെട്ടവനല്ല. എന്റെ ശരിയായ നില എന്താണെന്ന് ഭവാൻ മനസ്സിലാക്കിയിട്ടി ല്ലെന്നു തോന്നുന്നു. ഞാൻ കൃതാത്മാവാണ്, മഹാഭാഗനാണ്, ക്രൂരതയില്ലാത്തവനാണ്. പാപിമാരിൽ എന്തു സംഭവിക്കു വാൻപോകുന്നു എന്നറിയുവാനുള്ള ദീർഘദർശിത്വം എന്നിലു ണ്ട്. ഞാൻ മഹോത്സാഹനാണ്. വലിയ ദാനശീലനാണ്, മഹാ ബലനാണ്, നിഷ്ഫലക്രിയ ചെയ്യാത്തവനാണ്, കൃതകൃത്യനാ ണ്, ഐശ്വര്യാലംകൃതനാണ്. അല്പംകൊണ്ട് സന്തോഷിക്കു ന്നവനല്ല ഞാൻ. ദുഃഖവൃത്തി ഞാൻ ശീലിക്കുകയില്ല. എനിക്ക് സേവയ്ക്കു നില്ക്കാൻ അറിയുകയില്ല. സ്വച്ഛന്ദം വനത്തിൽ സഞ്ചരിക്കുന്ന സർവ്വതന്ത്രസ്വതന്ത്രനാണ് ഈയുള്ളവൻ.

ഇനി രാജസേവകന്മാരുടെ കഥ പറയുകയാണെങ്കിൽ വളരെ കഷ്ടമാണ്. രാജാവ് ക്രോധിച്ചാൽ ഭയപ്പെടണം. പല ദോഷങ്ങളും രാജസേവകൊണ്ടുണ്ടാകും. കാട്ടിൽ വാഴുന്ന വർക്കു ഭയത്തിന്നവകാശമില്ല. നിസ്സംഗനായി വ്രതചര്യകൊണ്ട് നിർഭയം ജീവിക്കാം.

രാജസേവകന്മാർക്കോ, രാജാവ് വിളിക്കുമ്പോൾ ഉള്ളി ലൊരു കിടിലംകൊള്ളലുണ്ട്. കാട്ടിൽ കായും കിഴങ്ങും തിന്നു ജീവിക്കുന്നവർക്ക് ആവക വല്ല ഭയവുമുണ്ടോ? കാട്ടിൽ പരാശ്ര യംകൂടാതെ ജീവിക്കാം. സുലഭമായി ജലം കിട്ടും. നിർഭയമായി നല്ല പഴങ്ങൾ തിന്നാം. ഇതൊക്കെ ചിന്തിക്കുമ്പോൾ ഈ വന ജീവിതമാണ് നല്ലതെന്നു രാജധാനിയിലെ വാസം സുഖപ്രദമ ല്ലെന്നും എനിക്കു തോന്നുന്നു. രാജാവ് എത്രയധികം ജനങ്ങ ളെയാണ് വധശിക്ഷയ്ക്കു വിധേയരാക്കുന്നത്?

അങ്ങയുടെ മന്ത്രിയായിരിക്കണമെന്ന് ഭവാന് അത്ര ആഗ്ര ഹമുണ്ടെങ്കിൽ ഹേ മൃഗരാജാവേ! ഭവാൻ എന്നിൽ ഏതു നില യിൽ നില്ക്കണമെന്നുള്ളതിന്ന് ഒരു കരാറുചെയ്യണം.

കരാറ് ഇപ്രകാരമാണ്: "എന്റെ കൂട്ടരായ കുറുക്കന്മാരെ നീ മാനിക്കണം. അവരെ ഉപദ്രവിക്കരുത്. ഞാൻ പറയുന്ന ഹിതോ ക്തി കേൾക്കണം. എനിക്കു കല്പിച്ച കർമ്മം നിന്നിൽത്തന്നെ എന്നും നിലനില്ക്കണം. നിന്റെ മറ്റു മന്ത്രികളുമായിച്ചേർന്ന് ഞാൻ ഒന്നും മന്ത്രിക്കയില്ല. അവർ അസംബന്ധങ്ങൾ പറ ഞ്ഞാൽ അതു ഞാൻ കേൾക്കേണ്ടിവരുന്നതുകൊണ്ടും അവർ വിമോഹിതന്മാരായതുകൊണ്ടും അവരുമായി കൂട്ടുത്തര വാദിത്വത്തിൽനിന്ന് എന്നെ ഒഴിച്ചുനിർത്തണം. ഞാൻ ഒറ്റയ്ക്ക്, അങ്ങ് ഒറ്റയ്ക്ക്; അങ്ങനെ നാം തമ്മിൽ കണ്ട് കാര്യം പറയാൻ അനുവദിക്കണം. സ്വന്തം ജ്ഞാതികളെ (ചാർച്ചക്കാർ)പ്പറ്റി എന്നോട് ഗുണദോഷം ചോദിക്കരുത്. എന്നോടു മന്ത്രിച്ച തിന്നുശേഷം അങ്ങ് അങ്ങയുടെ മറ്റ് അമാത്യന്മാരെ ഹിംസിക്ക രുത്. എന്റെകൂട്ടരായ മറ്റു കുറുക്കന്മാരിൽ കോപിച്ച് അവരെപ്പി ടിച്ച് ബന്ധനത്തിലിടരുത്. ദണ്ഡിപ്പിക്കരുത്."

കുറുക്കന്റെ കരാറ് വ്യാഘ്രരാജേന്ദ്രൻ ശ്രദ്ധിച്ചു കേട്ടു. കരാറ് സമ്മതിച്ചു. അങ്ങനെ പുലിയുടെ മന്ത്രിയായി കുറുക്കൻ അരമനയിൽ താമസമാക്കി.

നല്ലവനായ കുറുക്കൻ രാജാവിന്റെ വിശ്വസ്തമന്ത്രിയായി. സ്വകർമ്മത്തിൽ പ്രശോഭിച്ചു പൂജയേല്ക്കുന്നതു കണ്ട് രാജാ വിന്റെ പൂർവ്വഭൃത്യന്മാർ കൂട്ടംകൂടി വീണ്ടും വീണ്ടും കുറുക്കനെ വിദ്വേഷിക്കുവാൻ തുടങ്ങി. മിത്രമാണെന്ന് സാന്ത്വോക്തി പറഞ്ഞു തെളിയിച്ച ആ കുറുക്കനെ ദോഷവാനാണെന്നു വരു ത്തിക്കൂട്ടി തങ്ങളോടു തുല്യനാക്കിത്തീർക്കുവാൻ ആ പാപികൾ ശ്രമം നടത്തി. മുമ്പേ കളവും ചതിയും ധനാപഹരണവും കൈക്കൂലിയുമായി കഴിഞ്ഞിരുന്നവർ ഈ കുറുക്കൻ മന്ത്രിയായി വന്നതിന്നുശേഷം ധനം അപഹരിക്കുവാൻ അശക്തരായി ത്തീർന്നു. രാജാവിന്ന് ശ്രേയസ്കരമാണെന്നു പറഞ്ഞ് ഓരോ പരിപാടികൾ ചിന്തിച്ച് അതിനെ വർണ്ണിച്ച് രാജാവിൽ കൊതി വളർത്തി. വളരെ ധനം മോഹിപ്പിച്ചു രാജാവിനെ മോഹിപ്പിക്കു വാൻ പഴയ മന്ത്രിമാർ ശ്രമിച്ചെങ്കിലും മഹാപ്രാജ്ഞനായ മൃഗ രാജാവ് പിന്നെ അത്തരം വ്യാമോഹങ്ങളിൽ കുടുങ്ങാതായി.

ഇങ്ങനെ ഗതിമുട്ടിയപ്പോൾ അവർ ആ കരാറുചെയ്ത കുറു ക്കന്റെ വിനാശത്തിന്നുവേണ്ട മാർഗ്ഗമെന്തെന്ന് ചിന്തിച്ചു.

ഒരുദിവസം മൃഗരാജാവിന്ന് ഇഷ്ടമായി അന്തഃപുരത്തിൽ വെച്ചിരുന്ന മാംസം സൂത്രത്തിൽ കൈയിലാക്കി, അമാത്യനായ കുറുക്കന്റെ ഗൃഹത്തിൽ കൊണ്ടുപോയി വെച്ചു. എന്തിനാണ് അതു കൊണ്ടുവെച്ചതെന്നും ആരാണ് അതു കൊണ്ടുവെച്ച തെന്നും എല്ലാം അറിഞ്ഞിട്ടും കുറുക്കൻ അതൊക്കെ ക്ഷമിച്ചു. എന്തുകൊണ്ടെന്നാൽ, മന്ത്രിയാകുമ്പോൾ രാജാവുമായി ചെയ്ത കരാറിൽ പറഞ്ഞിട്ടുണ്ടായിരുന്നു,'മൈത്രിക്ക് ആഗ്രഹിക്കുന്ന ഭവാൻ ഉപഘാതംചെയ്യരുത്' എന്ന്."

ഭീഷ്മർ പറഞ്ഞു: "വിശന്നു തീറ്റയ്ക്കുചെന്ന രാജാവിന്നു വെച്ചിരുന്ന മാംസം കാണാതായി. മാംസം എവിടെപ്പോയി? ആര് കൊണ്ടുപോയി? കള്ളൻ അകത്തുണ്ട്, തീർച്ച! രാജാവ് കല്പ നകൊടുത്തു: 'കള്ളനെ കണ്ടുപിടിക്കുവിൻ!'

ചതിപ്പണിക്കാർ രാജാവിനെ വിവരമറിയിച്ചു: 'മാംസം കണ്ടെത്തിയിരിക്കുന്നു. രാജാവിന്റെയടുത്തു കരാറുചെയ്തു കൂടിയ ആ കുറുക്കൻ, മഹാത്മാവായി നടിച്ചു നടക്കുന്ന വിദ്വാ നായ അമാത്യൻ, മാംസം അപഹരിച്ചു. കളവുമുതൽ കണ്ടെ ത്തിയിരിക്കുന്നു.'

കുറുക്കന്റെ ചാപല്യം കേട്ട് പുലി കോപിച്ചു രാജാവ് കോപംകൊണ്ടു വിറച്ചു. ആ കുറുക്കനെ ഉടനെ കൊന്നുകളയു വാൻ വിചാരിച്ചു.

ഈ തഞ്ചത്തിൽ അവനോട് പൂർവ്വമന്ത്രിമാർ പറഞ്ഞു: 'രാ ജാവേ, അവൻ സൂത്രക്കാരനാണ്. അവൻ ഞങ്ങളുടെയെല്ലാം കൊറ്റ് മുടക്കുവാൻ ഉദ്യമിക്കുകയാണ്.' അവർ എല്ലാവരും കുറുക്കനെക്കുറിച്ച് ആക്ഷേപാപവാദങ്ങൾ വർണ്ണിച്ചു പറഞ്ഞു: 'അവന്റെ തൊഴിൽ ഇതുതന്നെയാണ്. അവൻ ചെയ്യാത്ത കടുംകൈകൾ എന്താണ്? രാജാവ് മുമ്പെ കേട്ടതെന്തോ, അത്ത രത്തിലുള്ളവനല്ല ഇവൻ! ഇവൻ വാക്കുകൊണ്ടുമാത്രം ധർമ്മി ഷ്ഠനാണ്. സ്വഭാവംകൊണ്ട് ഭയങ്കരനാണ്. ധർമ്മം നടത്തുന്ന

ഈ പാപി കപടവേഷധാരിയാണ്. നല്ല തീറ്റി കിട്ടണമെന്നല്ലാതെ അവന്നു വേറെ ചിന്തയൊന്നുമില്ല. അങ്ങയ്ക്ക് വിശ്വാസമില്ലെങ്കിൽ ഞങ്ങൾ കാണിച്ചുതരാം. കണ്ടാലെങ്കിലും വിശ്വസിച്ചുകൂടേ?'

അവർ രാജാവിനെ കൊണ്ടുപോയി കുറുക്കന്റെ മടയിൽ മാംസം കാണിച്ചുകൊടുത്തു. മാംസം അപഹരിച്ചതു കാണുകയാലും, അവർ പറഞ്ഞ വാക്കു കേൾക്കുകയാലും, 'കുറുക്കനെ കൊല്ലുക' എന്ന് മൃഗരാജാവ് കല്പനകൊടുത്തു.

പുലിയുടെ കല്പനകേട്ട് പുലിയുടെ അമ്മ വേഗത്തിൽ പുറത്തേക്കു വന്നു. ആ മൃഗരാജാവിനോട് അവൾ ഹിതമായ വാക്കുകൾ പറഞ്ഞ് ബോദ്ധ്യപ്പെടുത്തി.

പുലിയുടെ അമ്മ പറഞ്ഞു: 'ഉണ്ണീ, ഇതിൽ തീർച്ചയായും ചതിയുണ്ട്. നീ അവനെ നിഗ്രഹിക്കരുത്. കർമ്മസ്പർദ്ധമൂലം ദുഷ്ടന്മാർ ശിഷ്ടന്മാരായും ദുഷിക്കും. ഒരുത്തന്റെ യോഗ്യത മറ്റൊരുത്തൻ സഹിക്കയില്ല ഉൽക്കർഷം വൈരകാരണമായിത്തീരുന്നു. യുക്തനായ നല്ലവനിലും ഖലന്മാർ ദോഷം ആരോപിക്കും.

സ്വന്തം കർമ്മംചെയ്തു കാട്ടിൽ വാഴുന്ന മുനിക്ക് ശത്രുക്കളുണ്ടാകാൻ വഴിയില്ലെന്നല്ലേ നാം വിചാരിക്കുക. അങ്ങനെയല്ല. മുനിക്കുമുണ്ടാകും ശത്രുക്കളും, മിത്രങ്ങളും, ഉദാസീനന്മാരും. ഇങ്ങനെ ഏതാൾക്കുമുണ്ട് മൂന്നു പക്ഷക്കാർ. പിന്നെ മന്ത്രിമാരുടെ കഥ പറയാനുണ്ടോ? മടിയന്മാർക്കു പരിശ്രമികൾ ശത്രുക്കളാണ്. ഭീരുക്കൾക്ക് ധീരന്മാർ ശത്രുക്കളാണ്. മൂഢന്മാർക്കു വിദ്വാന്മാർ ശത്രുക്കളാണ്. ദരിദ്രർക്കു ധനികർ ശത്രുക്കളാണ്. അധർമ്മിഷ്ഠർക്ക് ധർമ്മിഷ്ഠർ ശത്രുക്കളാണ്. വിരൂപർക്ക് സുന്ദരർ ശത്രുക്കളാണ്. ചില പണ്ഡിതന്മാർ മൂർഖന്മാരും, ലുബ്ധന്മാരും, ചതിയന്മാരുമായിക്കാണുന്നുണ്ട്. അവർ ദോഷമില്ലാത്ത ബൃഹസ്പതിമുനിക്കുകൂടി ദ്രോഹംചെയ്യും. എടോ പുത്രാ! നിന്റെ വീട്ടിൽനിന്ന് മാംസം ഹരിക്കപ്പെട്ടു എന്നത് ശരിതന്നെ. അവൻ അതു കൊടുത്താൽപ്പോലും ഇച്ഛിക്കാത്തവനാണ്. നീ നല്ലപോലെ നന്മതന്നെ ചിന്തിച്ചുനോക്കൂ!

നല്ലവരുടെ വേഷത്തിൽ ചീത്ത ആളുകളുണ്ട്. ചീത്ത ആളുകളുടെ വേഷത്തിൽ നല്ലവരുമുണ്ട്. പുറമെയുള്ള വേഷംകൊണ്ട് സ്വഭാവം നിർണ്ണയിക്കാൻ പറ്റില്ല. ഈ സന്ദർഭത്തിൽ ആളെ ശരിക്കറിയുവാൻ പരീക്ഷണംതന്നെ നടത്തണം. പല ഭാവത്തിലും പലതും കാണും, ശരിയായ പരിശോധന നടത്താതെ വിശ്വസിച്ചുപോകരുത്. പ്രത്യക്ഷമായി കാണുന്ന കാര്യങ്ങൾതന്നെ ശരിയല്ല. ആകാശത്തേക്കു നോക്കൂ! ആകാശം എന്തു വസ്തുവാണ്? പരന്ന് മൈതാനംപോലെ ഉറച്ച ഒരു സ്ഥലമായി തോന്നുന്നില്ലേ? എന്നാൽ വാസ്തവത്തിൽ അവിടെ മൈതാനമില്ല. പരപ്പില്ല, ഉറപ്പില്ല. തലമല്ല! മിന്നാമിനുങ്ങിനെ നോക്കൂ! അതു തീപോലെ തിളങ്ങുന്നു, പ്രഭ വീശുന്നു. കൈയിലെടുക്കുമ്പോഴല്ലേ അഗ്നിയല്ലെന്നറിയുന്നത്! കാഴ്ചയ്ക്ക് അഗ്നിമയമല്ലേ? ഇതിൽനിന്ന് കാര്യം നീ മനസ്സിലാക്കുക. പലതും കണ്ടതല്ല കാര്യം. പിന്നേയും പരീക്ഷിച്ചറിയേണ്ടതായിട്ടുണ്ട്. കാര്യം നല്ലപോലെ പരീക്ഷിച്ചറിയുന്നവന് പിന്നെ ദുഃഖിക്കേണ്ടിവരികയില്ല.

ഉണ്ണീ, നീ പ്രഭുവാണ്. രാജാവാണ്. നീ വിചാരിച്ചാൽ ആരേയും കൊല്ലാം. യാതൊരു വിഷമവും അതിലില്ല. എന്നാൽ പ്രഭുക്കൾക്കു ഭൂഷണമല്ല കൊലയും ക്ഷമകേടും. ലോകത്തിൽ പ്രഭുക്കൾക്ക് ഭൂഷണമായിട്ടുള്ളത്, ശ്ലാഘ്യമായിട്ടുള്ളത്, കീർത്തികരമായിട്ടുള്ളത്, ക്ഷമയാണ്!

മോനേ, നീ നിശ്ചയിച്ച് ജോലിയിൽവെച്ചവനാണ് ഇവൻ. സാമന്തന്മാരിൽ വിശ്രുതനാണ് ഇവൻ. പണിപ്പെട്ടും ഇവന്നു പാത്രം നല്കുക. ഈ മിത്രത്തെ നീ നിറുത്തു. പിരിച്ചുവിടരുത്. ശത്രുക്കളുടെ വാക്കു വിശ്വസിച്ച് ശുദ്ധാത്മാക്കളെ തെറ്റിദ്ധരിക്കുകയാണെങ്കിൽ തന്നത്താനെ ആ ദുഷിച്ച രാജാവ് അമാത്യന്മാരോടുകൂടി നശിച്ചു പോകും. കുറുക്കനെപ്പറ്റി ഇങ്ങനെ അവന്റെ ശത്രുക്കളായ അമാത്യന്മാർ ആക്ഷേപിക്കെ, പുലി കോപിച്ചുനില്ക്കെ, അമ്മ ഉപദേശിക്കെ, കാര്യത്തിന്റെ യാഥാർത്ഥ്യം ഗ്രഹിക്കുവാൻ അയച്ച ധാർമ്മികനായ പുരുഷൻ അന്വേഷണംകഴിച്ചു വിവരം ഗ്രഹിച്ച് അവിടെ വന്നെത്തി. അവൻ ചെന്ന്'ഈ പ്രവൃത്തി ഒരു ശത്രുവഞ്ചനയാണ്' എന്നു രാജാവിനെ ഉണർത്തിച്ചു.

ഇതറിഞ്ഞതോടെ പുലി വ്യസനിച്ചു. അമാത്യനായ കുറുക്കനെ സസ്നേഹം പുണർന്നു വീണ്ടും വീണ്ടും പുണർന്നു സൽക്കരിച്ചു. നീതി ശാസ്ത്രജ്ഞനായ കുറുക്കൻ മൃഗേന്ദ്രനോട് അനുവാദം ചോദിച്ചു. പോകാനൊരുങ്ങി. അവൻ രാജാവിൽ ഉണ്ടായ ക്രോധത്തെ ഓർത്ത് പ്രായോപവേശംചെയ്യുവാൻ, നിരാഹാരവ്രതമെടുത്ത് മരിക്കുവാൻ, തീരുമാനിച്ചു. കുറുക്കൻ വൃത്താന്തം രാജാവിനെ അറിയിച്ചപ്പോൾ വ്യാഘ്രരാജാവ് സ്നേഹത്താൽ വിടർന്ന കണ്ണുകളോടെ ആ ധർമ്മിഷ്ഠനായ മന്ത്രിയെ പ്രായോപവേശത്തിൽനിന്നു തടുത്തു. കുറുക്കനെ ബഹുമാനിച്ചു പൂജിച്ചു.

ആ മൃഗേന്ദ്രൻ സ്നേഹംമൂലം സംഭ്രമിച്ചിരിക്കുന്നതായി കണ്ട് വണക്കത്തോടെ തൊണ്ടയിടറിക്കൊണ്ട് കുറുക്കൻ പറഞ്ഞു:

'രാജാവേ, ഭവാൻ എന്നെ ആദ്യം ആദരിച്ചു പൂജിച്ചു. പിന്നെ ഇങ്ങനെ അവമാനിക്കുകയുംചെയ്തു. മറ്റുള്ളവരുടെ വാക്കു കേട്ട് എന്നെ അനാദരിച്ചു. മറ്റുള്ളവരുടെ വാക്കിലാണ് എന്റെ നിലനില്പെന്നാക്കിത്തീർത്തു. ഇനി ഞാൻ നിന്നോടുകൂടി പാർക്കുകയില്ല. സ്ഥാനഭ്രഷ്ടന്മാർ, അസന്തുഷ്ടന്മാർ, മാനം കേറ്റി ഇറക്കിയവർ, തന്നെത്താൻ അപഹരിച്ച ഭൃത്യന്മാർ, അന്യരുടെ വാക്കു കേട്ടു നടക്കുന്നവർ, ക്ഷയിച്ചവർ, പിശുക്കന്മാർ, ക്രോധിച്ചവർ, ഭയപ്പെട്ടവർ, വഞ്ചിതന്മാർ, ധനം അപഹരിക്കപ്പെട്ടവർ, അഭിമാനികൾ, ദാനം നല്കാതെ വിട്ടയയ്ക്കപ്പെട്ടവർ, വലിയ ധനം ആഗ്രഹിക്കുന്നവർ, സന്തപിക്കുന്നവർ, വ്യസനം കാക്കുന്നവർ, മറഞ്ഞവർ, ഇവരൊക്കെ അന്യാശ്രയം വേണ്ടവരാണ്. അവമാനപ്പെട്ടവന്നും സ്ഥാനഭ്രഷ്ടന്നും എങ്ങനെ നീ വിശ്വസ്തനാകും? എങ്ങനെ നിന്റെകൂടെ ഞാൻ പിന്നെ നില്ക്കും!

സമർത്ഥനാണെന്നു വിശ്വസിച്ച് ഒരിക്കൽ വാഴിച്ചു പരീക്ഷിച്ചവൻ കരാർ ചെയ്തതു തെറ്റിച്ചു നിന്നു. അതുകൊണ്ട് ഞാൻ നിന്ദിതനായി. മുമ്പെ ശീലവാനാണ് എന്നു സദസ്സിൽ ആരെപ്പറ്റി പറഞ്ഞുവോ, സത്യം സംരക്ഷിക്കുന്നവനായ അവനെപ്പറ്റി പിന്നെ ദോഷം പറയരുത്. ഇപ്രകാരം എന്നെ നിന്ദിച്ച ഭവാൻ എനിക്ക് എങ്ങനെ വിശ്വാസയോഗ്യനാകും? ഇനിയും ഞാൻ അങ്ങയെ എങ്ങനെ വിശ്വസിക്കും? അങ്ങയെ വിശ്വസിക്കാൻ കഴിയാത്ത കാലത്തോളം എനിക്കു ഭയത്തിന്നവകാശമുണ്ട് നീ എന്നെക്കുറിച്ചു ശങ്കിക്കും. ഞാൻ നിന്നെപ്പറ്റി എപ്പോഴും ഭയപ്പെടും. അന്യരായ ശത്രുക്കളോ, പഴുതുവല്ലതുമുണ്ടോ എന്നു നോക്കിയിരിക്കുന്നവരുമാണ്.

സന്തുഷ്ടരാകാത്ത കാലത്തോളം തമ്മിൽ ഐക്യം ഉണ്ടാകുവാനും വിഷമമുണ്ട്. അതുകൊണ്ട് ഇവിടത്തെ ഈ 'മന്ത്രിപ്പണി' വളരെ കപടത നിറഞ്ഞതാണ്.

രണ്ടുപേരുടെ സ്നേഹക്കമ്പി പൊട്ടിയാൽ കൂടുവാൻ വളരെ പണിയാണ്. രണ്ടുപേരുടെ സ്നേഹബന്ധം പൊട്ടിക്കുവാനാണെങ്കിൽ അതു വളരെ വിഷമമാണ്. തമ്മിൽത്തെറ്റിയ രണ്ടുപേരെ കൂട്ടിച്ചേർത്താലോ, പ്രീതി സ്നേഹത്തോടൊപ്പം നില്ക്കുകയുമില്ല.

യജമാനന്റെ ഹിതം നോക്കുന്നവരായി ആരേയും കാണുന്നില്ല. തന്റെ കാര്യം നേടാനായി സ്വാമിയെ പൂജിച്ചു കൂടുന്നു. ശരിയായി നിസ്വാർത്ഥസേവനം ചെയ്യുന്ന കൂട്ടർ വളരെ വിരളമാണ്. പുരുഷന്മാരുടെ ശരിയായ ഭാവചേഷ്ടകൾ കണ്ടറിഞ്ഞു സംഗതികൾ മനസ്സിലാക്കുവാൻ രാജാക്കന്മാർക്ക് എളുപ്പമല്ല. നാനാകാര്യവ്യഗ്രതമൂലം അവർ ഓരോന്നിലും വ്യാപൃതരായി അവരുടെ ഉള്ള് എപ്പോഴും ചലിച്ചുകൊണ്ടിരിക്കുകയാണ്.

അതുകൊണ്ട് എല്ലാറ്റിലും ഒപ്പം ബുദ്ധി രാജാക്കന്മാർക്കു ചെയ്യുകയില്ല. ആശ്രിതരിൽ സമർത്ഥന്മാരും ശങ്കയ്ക്ക് അവകാശമില്ലാത്തവരും ഉണ്ടെങ്കിൽ അവരെ കണ്ടുപിടിക്കുവാനുള്ള കഴിവ് നൂറിൽ ഒരുത്തന്നുപോലും കാണുന്നില്ല.

മനുഷ്യർക്കു പെട്ടെന്ന് അഭിവൃദ്ധിയുണ്ടാകും. അതുപോലെ പെട്ടെന്ന് അധഃപതനവുംപറ്റും. ശുഭാശുഭങ്ങൾ വായ്ക്കുവാനും കാരണം ബുദ്ധിയുടെ ഗുരുലഘുത്വംതന്നെയാണ്."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ധർമ്മം, കാമം, അർത്ഥം എന്നിവയെ സംബന്ധിക്കുന്ന സാന്ത്വോക്തികൾ പറഞ്ഞ് വ്യാഘ്രരാജാവിനെ പ്രസാദിപ്പിച്ച് സൃഗാലമഹാശയൻ കാന്താരാന്തരാളത്തിലേക്കു പോയി.

ആ രാജേന്ദ്രന്റെ അനുനയം ചെവിക്കൊള്ളാതെ വിശാലമനസ്കനായ കുറുക്കൻ പ്രായോപവേശംചെയ്ത് ഉടൽ വിട്ടു. അവൻ ഭൂമിയിൽ ചെയ്ത നല്ല സേവനത്തിന്റെ ഫലമായി സ്വർഗ്ഗംപ്രാപിച്ചു."

**112. *ഉഷ്ടഗ്രീവോപാഖ്യനം - ഒട്ടകത്തിന്റേയും കുറുക്കന്റേയും കഥ** - യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ! രാജാവ് ചെയ്യേണ്ടത് എന്താണ്? എന്തുചെയ്താൽ രാജാവ് സുഖിക്കും? ധർമ്മിഷ്ഠസത്തമാ, ഇത് വിശദമായി പറഞ്ഞുതന്നാൽ കൊള്ളാം."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, കാര്യം ഞാൻ വ്യക്തമാക്കാം. രാജാവ് എങ്ങനെ ചെയ്യണമെന്നും, എന്തുചെയ്താൽ രാജാവിന്ന് സുഖം ലഭിക്കുമെന്നുമുള്ള കാര്യത്തിന്റെ നിശ്ചയരൂപം ഞാൻ നിന്നോടു പറയാം. എങ്ങനെ ജീവിച്ചുകൂടാ എന്നും ഞാൻ പറയാം. ഇതിനെപ്പറ്റി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. അത് ഒരു ഒട്ടകത്തിന്റെ കഥയാണ്. നീ ശ്രദ്ധിച്ചു കേൾക്കുക.

പണ്ട് കൃതയുഗത്തിൽ കഴിഞ്ഞ ജന്മത്തെക്കുറിച്ച് ജ്ഞാനമുള്ള ഒരു ഒട്ടകം ഉണ്ടായിരുന്നു. അവൻ കൊടുംകാട്ടിൽപ്പോയി സംശിതവ്രതനായി തപസ്സുചെയ്തു. വളരെനാൾ തപസ്സുചെയ്തപ്പോൾ ബ്രഹ്മാവ് അവനിൽ പ്രസാദിച്ച് അവന്റെ മുമ്പിൽ പ്രത്യക്ഷനായി. ഒട്ടകം ആഗ്രഹിക്കുന്ന വരം നല്കാമെന്ന് പിതാമഹൻ പറഞ്ഞു.

ഒട്ടകം പറഞ്ഞു: 'ഭഗവാനേ, അങ്ങയുടെ പ്രസാദത്താൽ എന്റെ ശിരസ്സ് ഇഷ്ടംപോലെ എനിക്കു നീട്ടുവാൻ സാധിക്കുമാറാകേണമേ! പ്രഭോ! നൂറുയോജനയിൽ ഏറെ ദൂരം എന്റെ കഴുത്ത് നീളട്ടെ! ഇഷ്ടംപോലെ തിന്നുവാൻ വിചാരിക്കുന്ന ദിക്കിൽ എന്റെ ശിരസ്സ് എത്തട്ടെ!'

അവന്റെ ആഗ്രഹംപോലെ ശിരസ്സ് നീളട്ടെ എന്ന് ബ്രഹ്മാവ് ഒട്ടകത്തിന്ന് വരം ദാനംചെയ്തു. അങ്ങനെ ശ്രേഷ്ഠമായ വരം നേടി ഒട്ടകം തന്റെ ജന്മഭൂമിയായ കാട്ടിൽ ചെന്നു. വരം കിട്ടിയതുംകൊണ്ടു ദുർമ്മതിയായ ഒട്ടകം അലസനായിത്തീർന്നു. മുമ്പെ പുല്ലുള്ള ദിക്കിൽ അലഞ്ഞുനടന്നു മേഞ്ഞു ഉപജീവനംകഴിച്ചിരുന്ന അവൻ അലസനായി ഒരിടത്തു കിടന്നു. തിന്നുവാൻ എങ്ങും പോകാതെ കാലചോദിതനായ അവൻ തന്റെ വസതിയിൽ കിടന്നു വേണ്ട ദിക്കിലേക്കു തല ദൂരേക്കു നീട്ടി, ഇഷ്ടമുള്ളതു തിന്നു ജീവിച്ചു.

ഒരുദിവസം ഒട്ടകം അവന്റെ കഴുത്ത് നൂറു യോജന നീട്ടി, മനസ്സുതളർന്നു നില്ക്കുകയായിരുന്നു. അപ്പോൾ ഭയങ്കരമായ ഒരു കൊടുങ്കാറ്റുണ്ടായി. ഉടനെ ഒട്ടകം തന്റെ കഴുത്ത് ഒരു ഗുഹയിലേക്കു നീട്ടി അതിൽ തല കടത്തിവെച്ചു. ഈ സമയത്ത് ലോകം മുക്കുന്നമാതിരിയുള്ള ഭയങ്കരമായ വർഷമുണ്ടായി. അപ്പോൾ വല്ലാതെ തണുത്ത് നനഞ്ഞ് ദേഹം വിറയ്ക്കുന്ന ഒരു കുറുക്കൻ വിശപ്പുസഹിക്കാതെ തന്റെ ഭാര്യയോടുകൂടി ആ ഗുഹയിൽ കടന്നു. വിശന്നു തളർന്ന ആ മാംസഭുക്കായ കുറുക്കൻ ഗുഹയിൽക്കണ്ട ഒട്ടകത്തിന്റെ കഴുത്ത് ഭാര്യയോടു കൂടി കടിച്ചുകീറി തിന്നുവാൻ തുടങ്ങി.

തന്നെ കുറുക്കന്മാർ കടിച്ചുതിന്നുകയാണെന്നറിഞ്ഞ് ഒട്ടകം അതിന്റെ കുഴത്തു ചുരുക്കുവാൻ ശ്രമംചെയ്തു. എന്നാൽ ആ കുറുക്കനും ഭാര്യയുംകൂടി അപ്പോഴേക്കും അവന്റെ കഴുത്ത് കടിച്ചു തിന്നു കഴിഞ്ഞു.

അങ്ങനെ കുറുക്കൻ ഒട്ടകത്തെ കൊന്നു തിന്നുകഴിഞ്ഞു. കാറ്റും മഴയും മാറി. കുറുക്കനും ഭാര്യയും ഗുഹവിട്ടു പോവുകയുംചെയ്തു. ഇങ്ങനെ ദുർബ്ബുദ്ധിയായ ആ ഒട്ടകത്തിന്റെ കഥ അവസാനിച്ചു. യുധിഷ്ഠിരാ! മടി അധികമായതുകൊണ്ട് ഒട്ടകത്തിന്നു പറ്റിയ ആപത്തു നോക്കൂ!

നീയും ഈമാതിരി അലസനാകാതെ ജിതേന്ദ്രിയനായി, ഉത്സാഹശീലനായി, ബുദ്ധിമാനായി ജീവിക്കുക. എന്നാൽ ജീവിതം വിജയിക്കും എന്നാണ് മനുവിന്റെ അഭിപ്രായം.

ബുദ്ധിയെ മുൻനിർത്തിയുള്ള കർമ്മമാണ് മുഖ്യമായത്. ബാഹുബലംകൊണ്ടുള്ള കർമ്മം മദ്ധ്യമമാണ്. ഭാരതാ! ജംഘാജഘന്യങ്ങളായ കർമ്മങ്ങൾ നിസ്സാരങ്ങളാണ്.

സമർത്ഥനായ ജിതേന്ദ്രിയന്ന് രാജ്യം തന്നിൽ നില്ക്കും. ആർത്തന്ന് ബുദ്ധിപൂർവ്വം ജയം നേടാമെന്ന് മനു പറയുന്നു. ഗൂഢമന്ത്രം കേൾക്കുന്നവന്നും നല്ല സഹായമുള്ളവന്നും പരീക്ഷിച്ചറിയുന്നവന്നും അർത്ഥങ്ങൾ നിലനില്ക്കുന്നതാണ് യുധിഷ്ഠിരാ! സഹായമുള്ളവന്ന് ഈ ലോകം മുഴുവൻ ഭരിക്കാൻ കഴിയും.

ഇത് സത്തുക്കളായ വിധിജ്ഞന്മാർ, ഹേ ദേവേന്ദ്രതുല്യപ്രഭാവനായ രാജാവേ, മുമ്പെ പറഞ്ഞിട്ടുള്ളതാണ്. ഞാൻ നിന്നോട് ശാസ്ത്രാനുസരണമാണ് ഈ കാര്യങ്ങളൊക്കെ പറഞ്ഞത്. ഈ പറഞ്ഞ കാര്യം നീ മനസ്സിൽവെച്ച് അതുപോലെ നടക്കുക!"

**113. സരിൽസാഗരസംവാദം** - യുധിഷ്ഠിരൻ പറഞ്ഞു: "രാജാവ് ദുർല്ലഭമായ രാജ്യം നേടിയതിന്നുശേഷം തന്റെ ശത്രുവിൽ എങ്ങനെ നില്ക്കണം, തനിക്കു വേണ്ടുവോളം ശക്തിയില്ലെങ്കിൽ?"

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായിട്ട് ഒരു പഴങ്കഥയുണ്ട്. പണ്ടുള്ളവർ പറയാറുള്ള ആ കഥ ഞാൻ നിനക്കു പറഞ്ഞുതരാം. അത് 'സരിത്തും സാഗരവും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്' ഭരതർഷഭാ!"

അസുരന്മാർ എല്ലായ്പ്പോഴും വാഴുന്ന നദീനാഥനായ സമുദ്രം പുഴകളോട് തനിക്കുണ്ടായ സംശയം ചോദിച്ചു.

സാഗരം പറഞ്ഞു: "ഹേ നിറഞ്ഞ പുഴകളേ, നിങ്ങൾ വേരും കൊമ്പുമായി നല്ല തടിയന്മാരായ വൃക്ഷങ്ങളെ കടപുഴക്കി ഒഴുക്കിൽ ഇങ്ങോട്ടു കൊണ്ടുവന്നിട്ടുണ്ടല്ലോ. എന്നാൽ ചൂരൽ നിങ്ങളാരും കൊണ്ടുവന്നു. കാണുന്നില്ല. അതിന്ന് തടിയില്ല. കാതലാണെങ്കിൽ അല്പം മാത്രം. അതിന്റെ വാസമാണെങ്കിൽ പുഴവക്കിലാണുതാനും. അവയോടുള്ള നിന്ദകൊണ്ടാണോ നിങ്ങൾ അവയെ കൂട്ടിക്കൊണ്ടു വരാഞ്ഞത്? നിങ്ങളിൽ അതെന്തു തെറ്റു ചെയ്തു? അതിന്നുള്ള കാരണം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങളോട് എല്ലാവരോടുമായിട്ടാണ് എന്റെ ചോദ്യം പുഴവക്കുവിട്ട് ഇവിടെ ചൂരൽ വരാതിരിക്കുവാനുള്ള കാരണം നിങ്ങളെല്ലാവരും ചിന്തിച്ചു പറയണം."

ഉടനെ യുക്തിപൂർവ്വം സമുദ്രത്തിന്ന് ബോദ്ധ്യമാകത്തക്കവിധം അർത്ഥവത്തായ മറുപടി ഗംഗാനദി സരിത്തുകളുടെ നാഥനായ സമുദ്രത്തോട് പറഞ്ഞു.

ഗംഗ പറഞ്ഞു: "ഉറച്ച് സ്തബ്ധങ്ങളായിട്ടാണ് മഹാവൃക്ഷങ്ങൾ നില്ക്കുന്നത് അതുകൊണ്ടാണ് ഞങ്ങൾ എതിർക്കുമ്പോൾ ആ മരങ്ങൾ വീഴുന്നത്. എന്നാൽ ചൂരലിന്റെ കഥ അതല്ല. ഒഴുക്കുകണ്ട് ചൂരൽ താഴും. എന്നാൽ മറ്റുമരങ്ങൾ താഴില്ല. ഒഴുക്ക് തള്ളി സ്ഥലം വിട്ടുപോയാലോ? അവൻ നിലയിൽ തന്നെ നില്ക്കും. കാലവും കരാറുമറിഞ്ഞ് തള്ളലില്ലാതെ പാട്ടി

* *ഉഷ്ടം=ഒട്ടകം. ഗ്രീവം=കഴുത്ത്.*

ലായി സ്തംഭിക്കാതെ അനുകൂലിച്ച് നില്ക്കുന്നവനാണ് വേതസം. അതുകൊണ്ട് അവൻ ഇവിടെ വരാൻ ഇടവരുന്നില്ല. കാറ്റ്, ഒഴുക്ക് എന്നിവയുടെ ശക്തി ഏല്ക്കുമ്പോൾ താഴുകയും പൊങ്ങുകയും ചെയ്തു തന്ത്രപരനായി നില്ക്കുകയാണെങ്കിൽ വള്ളിക്കുടിൽച്ചെടിക്കും മരങ്ങൾക്കും തോല്മപറ്റാതെ കഴിയാം, തീർച്ചയാണ്."

ഭീഷ്മൻ പറഞ്ഞു: "ബന്ധമോക്ഷങ്ങൾക്ക് ശക്തനായി വളർന്ന ശത്രുവിന്റെ മൂന്ന് ഊക്ക് സഹിക്കാത്തവൻ ഉടനെ നശിക്കും. തന്റേയും ശത്രുവിന്റേയും ബലം, വീര്യം, കഴിവ്, കഴിവില്ലായ്മ എന്നിവ നല്ലപോലെ മനസ്സിലാക്കി ചെയ്യുന്ന പ്രാജ്ഞൻ ഒരിക്കലും തോല്മയിൽ പെട്ടുപോവുകയില്ല. ഇപ്രകാരം പണ്ഡിതൻ തന്റെ ശത്രു ശക്തനാണെന്നു കണ്ടാൽ ചൂരലിന്റെ നില സ്വീകരിക്കണം. അതാണ് ബുദ്ധിമാന്റെ ലക്ഷണം."

**114. ടിട്ടിഭകം-ദുർജ്ജനനിന്ദാസഹനേന ലാഭഃ (മൂർഖന്മാരുടെ നിന്ദ വകവെക്കാതിരിക്കുക)** – യുധിഷ്ഠിരൻ പറഞ്ഞു: "വിഡ്ഢിയും, വഞ്ചകനും, ലോഭിയുമായ ഒരു ഖലൻ സദസ്സിൽവെച്ച് ശകാരിച്ചാൽ എന്തുചെയ്യണം പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "രാജാവേ, നീ എന്റെ വാക്കുകേൾക്കുക. ഞാൻ ഈ കാര്യത്തിൽ ഇങ്ങനെയാണ് പറയുന്നത്. സൽബുദ്ധിയായ മനുഷ്യൻ, ബുദ്ധികെട്ടവൻ പറയുന്ന ദുഷ്ടഭാഷണം എന്നും സഹിക്കും. അതിൽ ക്രോധിക്കാത്തവൻ ശകാരിച്ചവന്റെ പുണ്യം നേടും. പൊറുക്കുന്നവൻ ക്രോധിക്കുന്നവനിൽ തന്റെ പാപം ചേർക്കുകയും ചെയ്യും. ആർക്കുന്ന രോഗിയെപ്പോലെ, ചിലയ്ക്കുന്ന ആ കൂരിയാറ്റയെ വിടുക, അവൻ ലോകത്തിന്റെ വിദ്വേഷം സമ്പാദിച്ച് പാഴായിപ്പോകും. ഇപ്രകാരം മേനിവാക്കു പറയുന്നവൻ ആ ദുഷ്കൃതംകൊണ്ട് പാഴായിപ്പോകും.' സഭയിൽ സമ്മതനായ ഒരാളോട് ഒരുത്തൻ ആക്ഷേപിച്ചു പറഞ്ഞപ്പോൾ ആയാൾ നാണിച്ച്, ശോഷിച്ച്, ചത്തവനെപ്പോലെ നിന്നുപോയി.' ഇങ്ങനെ ചില വിഡ്ഢികൾ പറഞ്ഞുകേൾക്കാറുണ്ട്.

ശ്ലാഘ്യമല്ലാത്ത തൊഴിലുകൊണ്ടു ശ്ലാഘിക്കുന്നവൻ നാണം കെട്ടവനാണ്. അവനെ പണിപ്പെട്ടും ഒഴിവാക്കണം. അവൻ പുരുഷാധമനാണ്.

അല്പബുദ്ധിയായ മനുഷ്യൻ പറയുന്നതൊക്കെ പ്രാജ്ഞനായ പുരുഷൻ സഹിക്കണം. പ്രാകൃതൻ വാഴ്ത്തിയാലെന്ത്! പ്രശംസിച്ചാലെന്ത്? ഒരു കാര്യവും അതുകൊണ്ടില്ല. ബുദ്ധികെട്ടവൻ എപ്പോഴും വെറുതെ കാട്ടിൽ കാക്കയെപ്പോലെ കാറിക്കൊള്ളട്ടെ! പാപകാരി പ്രയോഗിക്കുന്ന വാക്കിൽ എന്തു പ്രയോജനമുണ്ട്? വാക്കുമാത്രം ഫലം! ഹിംസാകാരിക്ക് വേറെ ഫലസിദ്ധിയൊന്നുമില്ല. തമ്മിൽത്തല്ലുണ്ടാക്കി കൊലപാതകം ഉണ്ടാക്കാൻ കൊള്ളാം. ഇത്തരം ചീത്തത്തരങ്ങൾ അവന്റെ ജനനദോഷം, കുലടാപുത്രത്വം വിളംബരം ചെയ്യുകയാണ്. അവൻ മുണ്ടഴിച്ചിട്ടു ഗുഹ്യദേശംകാട്ടി മയിലുപോലെ കൂത്താടും. പറയാൻപാടില്ലാത്ത പുലാട്ടുകളൊക്കെ വിളിച്ചുപറയും. അവന്നു പറയാൻ പാടില്ലാത്തതൊന്നുമില്ല. ആരെപ്പറ്റിയും പറയും, എന്ത് അസംബന്ധവും പറയും. നല്ലവരാരും അത്തരക്കാരുമായി മിണ്ടരുത്. ചിലർ തമ്മിൽക്കാണുമ്പോൾ വാഴ്ത്തും. പോയിക്കഴിഞ്ഞാൽ നിന്ദിച്ചുപറയും. ഇവൻ പട്ടിയെപ്പോലെ മേലും കീഴും കെട്ടുപോയവനാണ്. ഇങ്ങനെയുള്ളവൻ നൂറുപേർക്ക് ദാനംചെയ്താലും, അഗ്നിഹോമാദികൾ ചെയ്താലും, മറഞ്ഞുനിന്ന് കുറ്റംപറയുന്നവന്ന് യാതൊരു ഫലവും കിട്ടുകയില്ല. അതുകൊണ്ടു പണ്ഡിതന്മാർ ഇപ്രകാരമുള്ള പാപബുദ്ധിയെ, സജ്ജനനിന്ദകനെ, നായമാംസം പോലെ ദൂരെയകറ്റണം. മഹാജനങ്ങളിൽ കുറ്റവും കുറവും വിളിച്ചുപറയുന്ന ദുർബുദ്ധി പാമ്പ് തന്റെ പത്തിവിരിക്കുന്നതുപോലെ തന്നിലുള്ള ദോഷത്തേയാണ് വെളിവാക്കുന്നത്.

സ്വധർമ്മം ചെയ്യുന്ന പുരുഷനിൽ അവന്ന് എതിരുചെയ്യുവാൻ വിചാരിക്കുന്ന മൂഢൻ ഭസ്മധൂളിയുടെ ഉള്ളിൽ കഴുത താഴുന്നതുപോലെ താണുപോകും.

ജനാപവാദങ്ങൾ പുലമ്പുന്ന മനുഷ്യച്ചെന്നായ്ക്കളെ മദിച്ചുവരുന്ന ആനയെപ്പോലേയോ, മഹാഭയങ്കരനായ നായയെപ്പോലേയോ ഒഴിഞ്ഞുമാറണം. വിഡ്ഢികളുടെ മാർഗ്ഗം അവലംബിക്കുന്നവനും, വിനയവും ദമവും ഇല്ലാത്തവനും, പരദ്രോഹം ചെയ്തുകൊണ്ടിരിക്കുന്നവനും, തന്റെ ശ്രേയസ്സ് നോക്കാത്തവനുമായ തെന്നന്തെറിക്കാരനെ അടിച്ചതിന്റെ അകത്തു കടത്തരുത്.

ഇങ്ങനെയുള്ളവർ നിന്ദിക്കുന്നതുകേട്ട് ഒരിക്കലും ഭവാൻ ആർത്തനാകരുത്. ഉയർന്ന നിലയിലുള്ളവർ നീചന്മാരുമായുള്ള സംസർഗ്ഗം വേണ്ടെന്നുവെക്കണമെന്നാണ് മഹാന്മാർ പറയുന്നത്.

മഹാപാപിയായ വിഡ്ഢി കോപിച്ചാൽ പല വേഷങ്ങളും കാണിക്കും. അവൻ കോപിച്ചാൽ ചിലപ്പോൾ പാഞ്ഞുവന്ന് തല്ലിയേക്കും, മണ്ണുവാരിയെറിയും, അല്ലെങ്കിൽ ഉമിവാരിയെറിയും, പേടിപ്പിക്കും. പല്ലിളിച്ചുകാണിക്കും. ഇതൊക്കെ ഇത്തരക്കാർ ചെയ്യുമെന്നു പണ്ടേതന്നെ പ്രസിദ്ധമാണ്.

ഭയങ്കരന്മാരായ ദുഷ്ടജനങ്ങൾ ചെയ്യുന്ന ഇത്തരം നിന്ദകൾ സദസ്സിൽ സഹിക്കുന്ന മാന്യന്മാർ ഈ പറഞ്ഞ കാര്യം മനസ്സിലാക്കുക. ഈ ഉദാഹരണങ്ങൾ അറിവുള്ളവന്ന് ഒരിക്കലും അപ്രിയമായ വാക്കുകൾ കേൾക്കുവാൻ ഇടവരികയില്ല."

**115. രാജസേവകഗുണങ്ങൾ** – യുധിഷ്ഠിരൻ പറഞ്ഞു: "മഹാപ്രാജ്ഞനായ പിതാമഹാ! അങ്ങ് എന്നിലുള്ള ഒരു മഹാസംശയം തീർത്തുതന്നാലും. അങ്ങ് ഞങ്ങൾക്ക് കുലപ്രദനാണല്ലോ. താതാ! ദുർവൃത്തന്മാരായ ദുഷ്ടജനങ്ങളുടെ ഇങ്ങനെയുള്ള വാക്യങ്ങളെപ്പറ്റി അങ്ങ് പറഞ്ഞുതന്നല്ലൊ. ഞാൻ വീണ്ടും കേൾക്കാൻ ആഗ്രഹിച്ചു ചോദിക്കുകയാണ്. രാജ്യതന്ത്രത്തിന്നു ഗുണകരമായത് എന്താണ്? കുലത്തിന്നു സൗഖ്യജനകമായത് എന്താണ്? ഇന്നേക്കും ഭാവിയിലേക്കും ക്ഷേമകരവും അഭിവൃദ്ധികരവുമായതെന്താണ്? പുത്രപൗത്രന്മാർക്കു ക്ഷേമകരമായതെന്താണ്? രാജ്യവർദ്ധനമായതെന്താണ്? അന്നപാനം ശരീരം എന്നിവയ്ക്ക് ഹിതമായതെന്താണ്? അങ്ങ് പറഞ്ഞുതന്നാലും. സുഹൃത്തുക്കളോടുകൂടി രാജാവ് ചെയ്യേണ്ട പ്രജാരഞ്ജനം എങ്ങനെയാണ്? അസജ്ജനത്തെ കൂട്ടുന്നവനും സ്നേഹം, രാഗം എന്നിവയാൽ വശീകരിക്കപ്പെട്ടവനുമായവൻ ഇന്ദ്രിയങ്ങൾക്ക് അധീനനല്ലാതെ ചീത്തയായ ഭരണം കൈയേല്ക്കുകയാണെങ്കിൽ കുലീനന്മാരായ ഭൃത്യന്മാർ അവന് ഗുണം ചെയ്യുകയില്ല. ഭൃത്യന്മാരെക്കൊണ്ട് സാധിക്കേണ്ടതായ കാര്യങ്ങൾ ആ രാജാവിന്ന് ലഭിക്കാതെയാകും. എന്നിൽ ഇങ്ങനെ ഒരു സംശയം ബാധിച്ചിരിക്കയാണ് രാജധർമ്മം മഹാദുർഗ്രഹമാണ്. ബുദ്ധികൊണ്ട് വ്യാഴനെപ്പോലെയിരിക്കുന്ന ഭവാൻ എന്റെ സംശയം തീർത്തുതന്നാലും. നമ്മുടെ കുലത്തിന് ഹിതം വരണമെന്ന വിചാരത്തോടുകൂടി ക്ഷത്താവ് ഒരാൾ മാത്രമേ ഞങ്ങളോട് എപ്പോഴും പറയാറുള്ളു. കുലോദ്ധാരണതൽപരനായ അങ്ങയും പറയും. അങ്ങയിൽ നിന്നു കുലത്തിന്ന് ഹിതമായ ഉപദേശംകേട്ട് രാജ്യത്തിന്ന് അഭിവൃദ്ധിനേടി അവ്യയമായ അമൃതിൽ തൃപ്തനായപോലെ ഞാൻ സുഖമായി ഒന്ന് ഉറങ്ങുമാറാകണേ!

ഏതു തരക്കാരായ ഭൃത്യന്മാരാണ് നല്ലവർ! സമീപത്തു നിർത്തേണ്ടവരായ അവർ എങ്ങനെയുള്ളവരാകണം? ഏത് മട്ടുള്ളവരുമായിച്ചേർന്ന് യാത്ര പോകാൻ പറ്റും? ഏത് വംശത്തിൽ പിറന്നവരാകണം? ഭൃത്യരില്ലാതെ തനിച്ചു രക്ഷിക്കുവാൻ രാജാവ് ശക്തനാകയില്ല. കുലീനന്മാരായ ജനങ്ങളൊക്കെ ഈ രാജ്യത്തെ കൊതിക്കുന്നവരാണ്."

ഭീഷ്മൻ പറഞ്ഞു: "ഒരാൾക്ക് തനിച്ച് രാജ്യം രക്ഷിക്കുവാൻ സാധിക്കയില്ല രാജാവേ. ഉണ്ണീ, സഹായമില്ലാത്തവൻ അർത്ഥങ്ങളൊന്നും നേടുകയില്ല. നേടാനും നേടിയത് സംരക്ഷിക്കുവാനും പറ്റിയ ജ്ഞാനവിജ്ഞാനകോവിദന്മാരായ ഭൃത്യന്മാർ ആർക്കുണ്ടോ, ഹിതൈഷികളും സ്നിഗ്ദ്ധകുലത്തിൽ ജനിച്ചവരുമായ അവർ രാജ്യം ഭുജിക്കും.

സഹോത്ഥിതന്മാരും, പിന്മാറാത്തവരും, നല്ല കുലത്തിൽ ജനിച്ചവരുമായ മന്ത്രിമാർ ആർക്കുണ്ടോ, രാജാവിന്ന് അറിവു നല്കുന്നവരും നല്ലവരും, സംബന്ധവിത്തമന്മാരുമായ മന്ത്രിമാർ ആർക്കുണ്ടോ, ഭാവിക്കു പറ്റിയ കാര്യം ചെയ്യുന്നവരും കാല ജ്ഞാനവിചക്ഷണന്മാരും കഴിഞ്ഞതോർത്ത് ദുഃഖിക്കാത്തവരു മായ മന്ത്രിമാർ ആർക്കുണ്ടോ, ആ രാജാവ് തീർച്ചയായും രാജ്യ സുഖം അനുഭവിക്കും. തുല്യമായ സുഖദുഃഖങ്ങളോടുകൂടി ഇഷ്ടം ചെയ്യുന്ന സഹായികൾ ഏത് രാജാവിന്നുണ്ടോ, അടുത്ത നാട് ദുഃഖം പെടാതെ, ക്ഷുദ്രത കൂടാതെ നല്ല മാർഗ്ഗത്തിൽ നില്ക്കുന്നുണ്ടോ, ആ രാജാവ് തീർച്ചയായും രാജ്യം നന്നായി ഭരിച്ച് സുഖിക്കും.

ഏതു രാജാവിന്ന് ഭണ്ഡാരം പുഷ്ടിയായിരിക്കുന്നുവോ, ഭണ്ഡാരം വർദ്ധിപ്പിക്കുന്ന ആളുകൾ ഏത് രാജാവിന്നുണ്ടോ, കോഷ്ഠാഗാരം മാറാത്തവരും, ആപ്തന്മാരും, വർദ്ധന നോക്കു ന്നവരും, അലുബ്ധന്മാരുമായ സൽപ്പാത്രങ്ങൾ ഏതു രാജാവി ന്നുണ്ടോ, ആ രാജ്യത്തിന്ന് ക്ഷേമമുണ്ടാകും. കർമ്മത്തിന്ന് ഫലോദയമായ വ്യവഹാരങ്ങൾ നഗരിയിൽ ഏത് രാജാവി ന്നുണ്ടോ, ശംഖലിഖിതമായ സ്വധർമ്മം ഏതു രാജാവ് കൈക്കൊ ള്ളുന്നുവോ, ഏതു രാജാവ് പ്രജകളെ ഇണക്കിനിർത്തുന്നുവോ, രാജധർമ്മജ്ഞനായ ആ രാജാവ് തീർച്ചയായും ധർമ്മത്തിന്റെ ഫലം നേടുന്നതാണ്.

**116. ശ്വർഷിസംവാദം (നായയുടെയും മഹർഷിയുടെയും കഥ)** – ഭീഷ്മൻ പറഞ്ഞു: "ലോകത്തിൽ സജ്ജനാ ചാരത്തിന്ന് എന്നും നിദർശനമായ ഒരു കഥ പണ്ടുള്ളവർ ഇതി ന്നുദാഹരണമായി പറയാറുണ്ട്. ഈ കാര്യത്തിന്നു തക്കതായ ആ കഥ ജാമദഗ്ന്യാശ്രമത്തിൽവെച്ച് എന്നോടു മുനിമുഖ്യന്മാർ പറഞ്ഞതാണ്. മനുഷ്യർ ചെല്ലാത്ത ഗഹനമായ കാനനത്തിൽ ഫലമൂലങ്ങൾ മാത്രം ഭക്ഷിച്ച് ഒരു ഋഷി നിയതേന്ദ്രിയനായി, നിയ തനായി, ഭിക്ഷാപരനായി, ശാന്തനായി, സ്വാദ്ധ്യായപരനായി, ശുചിയായി, ഉപവാസവിശുദ്ധാത്മാവായി, സത്വവാനായി, ധീമാ നായി വസിച്ചിരുന്നു. അവന്റെ അതുല്യമായ പ്രഭാവംകണ്ട് കാട്ടിൽ ചുറ്റുന്ന ജീവികൾ അവന്റെ അടുത്ത് വന്നുചേർന്നു.

സിംഹങ്ങളും ക്രൂരവ്യാഘ്രങ്ങളും, മത്തഗജങ്ങളും, നരിക ളും, കാണ്ടാമൃഗങ്ങളും, കരടികളും അങ്ങനെയുള്ള സകല ഭയ ങ്കര സത്വങ്ങളും ശിഷ്യരെപ്പോലെ അടുത്തു ചെല്ലും. സകല കാട്ടുജന്തുക്കളും കുശലം ചോദിച്ചു പോകും. അതിൽ ഒരു നാടൻ നായ മാത്രം മുനീന്ദ്രനെ വിട്ടുപോയില്ല. കൂറോടുകൂടിയ ആ ഭക്തൻ ഉപവാസത്തിനാൽ കൃശനായി, ദുർബ്ബലനായി, ഫല മൂലങ്ങൾ മാത്രം ഭക്ഷിക്കുന്നവനായി, ശമത്തോടുകൂടിയവനായി മുനിയുടെ കാല്പാട്ടിൽ ഭക്തിപുരസ്സരം ഇരുന്നു. മഹാശയാ! സ്നേഹബദ്ധനായ മനുഷ്യനെപ്പോലെയാണ് ആ ജീവി മുനിയെ സേവിച്ചത്.

അങ്ങനെയിരിക്കെ ജന്തുക്കളുടെ ചോരകുടിക്കുന്ന വീര്യ വാനായ ഒരു നരി നായയെ പിടിക്കുവാൻ സന്തോഷത്തോടുകൂടി അവിടെ എത്തി. അവൻ മഹാക്രൂരനും കാലാന്തകോപമനുമാ യിരുന്നു. ദാഹിച്ച്, നാവുകൊണ്ടു ചിറിനക്കി, നുണഞ്ഞ്, വാലി ട്ടിളക്കി, വിശന്നവനായ അവൻ വായ്തുറന്ന് മാംസം കൊതിച്ച് നേരെ വരുന്നതു കണ്ട് ആ നായ മുനിയോടു പറഞ്ഞതെന്തെന്ന് രാജാവേ, നീ കേൾക്കുക.

നായ പറഞ്ഞു: 'മഹാശയാ, എന്നെ കൊല്ലുവാൻ കൊതിച്ച് നായ്ക്കളുടെ ശത്രുവായ നരി ഇതാ വരുന്നു. മാമുനേ, അങ്ങ യുടെ പ്രസാദത്താൽ എന്റെ ആപത്ത് ഒഴിഞ്ഞുപോകണേ! എന്നെ ഈ ആപത്തിൽനിന്നു രക്ഷിക്കുക. അങ്ങ് സർവ്വജ്ഞ നാണല്ലോ മഹർഷേ!'

അവന്റെ ഭയത്തിന്നുള്ള കാരണം ഭാവത്തിൽനിന്ന് മുനി അറിഞ്ഞു. അഷ്ടസിദ്ധികൾ പ്രാപിച്ചവനും സർവ്വപക്ഷിമൃ ഗാദികളുടേയും ശബ്ദജ്ഞാനമുള്ളവനുമായ മുനി നായയോ ടു പറഞ്ഞു.

മുനി പറഞ്ഞു: 'എടോ നായേ, നീ നിന്റെ നേരെവരുന്ന മൃത്യുവായ നരിയെ ഭയപ്പെടേണ്ട. നിന്നെ ഞാൻ രക്ഷിക്കാം. മക നേ, നീ നായയുടെ രൂപംവിട്ട് ഈ നിമിഷത്തിൽ ഒരു നരിയാ കട്ടെ!'

നായ ഉടനെ ഒരു നരിയായിത്തീർന്നു. അവൻ സ്വർണ്ണ വർണ്ണം തിളങ്ങുന്ന ഒരു നരിയായി. ചിത്രമായ ശരീരത്തോടെ നല്ല ദംഷ്ട്രയോടുകൂടി അവൻ അങ്ങനെ കാട്ടിൽ നിർഭയമായി നിന്നു. തന്നെപ്പോലെയുള്ള നരിയായി അവനെ കണ്ടപ്പോൾ നരിക്ക് അവനോട് യാതൊരു പകയും ഉണ്ടായില്ല.

അങ്ങനെയിരിക്കെ ഒരു ദിവസം ആ നരിയുടെ അരികിലേ ക്കുണ്ട് ഒരു ഭയങ്കരനായ വ്യാഘ്രം വരുന്നു. നരിയെത്തിന്നുവാൻ ആ ഭയങ്കര ജന്തു വിശന്ന് വായ പിളർന്നാണ് എത്തുന്നത്. ക്രുദ്ധ നായ അവൻ നരിയുടെ ചോരകുടിക്കുവൻ കൊതിപൂണ്ടാണു വരുന്നത്. വിശന്ന് ദംഷ്ട്ര കാട്ടി പാഞ്ഞുവരുന്ന വ്യാഘ്രത്തെ ക്കണ്ട് ജീവരക്ഷയ്ക്ക് അവൻ മഹർഷിയെ ശരണംപ്രാപിച്ചു.

സഹവാസത്താൽ സ്നേഹംകലർന്ന മഹർഷി ഉടനെ ആ നരിയെ വന്നടുക്കുന്ന ശത്രുവിനേക്കാൾ ശക്തനായ ഒരു വ്യാഘ്ര മാക്കി. പാഞ്ഞുവന്ന വ്യാഘ്രം അപ്പോൾ അവനെ കൊല്ലാൻ ഭാവിച്ചില്ല. രാജാവേ! നായ നരിയായി, നരി വ്യാഘ്രമായി. അങ്ങനെ അവൻ ബലവാനായി മാംസഭോജിയായിത്തീർന്നു. ഫലമൂലങ്ങളിൽ അവന്ന് കാംക്ഷയില്ലാതായി. കാട്ടുജന്തുക്കളെ മൃഗരാജാവ് ആഗ്രഹിക്കുന്നമാതിരിയായി അവന്റെയും അവസ്ഥ. ആ വ്യാഘ്രവും ആ ക്രൂരജന്തുവിന്റെ മാതിരിതന്നെയായി മഹാര രാജാവേ!'

**117. ശ്വർഷിസംവാദം – (നായയുടെയും മഹർഷിയുടെയും കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "ആ വ്യാഘ്രം മൃഗങ്ങളെപ്പിടിച്ചുതിന്ന് തൃപ്തനായി വിശപ്പടക്കി ആശ്രമത്തിൽ കിടന്നു. കാറുപോലെ തടിച്ചുരുണ്ട ഒരു മത്തേഭം ആ സ്ഥലത്തെത്തി. മസ്തകംവിരിഞ്ഞ് പൊണ്ടുള്ള ആ ആന, മദ ജലം പൊട്ടി ഒഴുകുന്നവനായ ആ വലിയ ആന, നല്ല കൊമ്പും നല്ല കരുത്തുള്ള മെയ്യുമായി മഴക്കാറുപോലെ ഗർജ്ജിച്ച് അടു ക്കുന്നതു കണ്ടപ്പോൾ, ആ ഗർവ്വിഷ്ഠനായ മത്തഹസ്തിയെക്ക ണ്ടപ്പോൾ, ഭയപ്പെട്ട് വ്യാഘ്രം മുനിയെ ശരണംപ്രാപിച്ചു. ഉടനെ മുനി ആ വ്യാഘ്രത്തെ ഒരു ആനയാക്കി മാറ്റി. വലിയ ഭയങ്കര മായ കാറുപോലെ നില്ക്കുന്ന അവനെക്കണ്ട് ആക്രമിക്കാൻ അടുത്തുവന്ന ആന പേടിച്ച് ഒഴിച്ചുപോയി.

പിന്നെ ആന താമരകളും ചിറ്റീന്തൽക്കാടുകളുമൊക്കെ തിന്ന് ചുറ്റിക്കറങ്ങി സസന്തോഷം താമരപ്പൂമ്പൊടിയണിഞ്ഞ് അങ്ങനെ നടന്നു.

ഒരു ദിവസം ആ ആന മുനീന്ദ്രന്റെ ആശ്രമപ്രദേശത്ത് സഞ്ച രിക്കുമ്പോൾ, വളരെക്കാലത്തിനുശേഷം അവിടെ ഒരു ചെമ്പിച്ച സിംഹം ആനയുടെ നേരെ വന്നു. ഗുഹാഗർഭത്തിൽ ഉണ്ടായവ നായ ആ ഭയങ്കര സിംഹം ഗജകുലാന്തകനാണ്. ആ സിംഹം എത്തുന്നതു കണ്ടപ്പോൾ ആ ആന സിംഹഭയംമൂലം പേടിച്ചു വിറച്ച് മുനിയെ ശരണംപ്രാപിച്ചു. മുനി ഉടനെ ആ ആനയെ സിംഹമാക്കി മാറ്റി. കാട്ടുസിംഹത്തെ ഈ സിംഹം ഒട്ടും ഭയപ്പെ ട്ടില്ല. അവനെക്കണ്ട് കാട്ടുസിംഹം ഭയപ്പെട്ട് ഓടിക്കളഞ്ഞു. ആ സിംഹം ആ പെരുംകാട്ടിൽത്തന്നെ പിന്നേയും പാർത്തു. അവ നിൽ ഭയപ്പെട്ട് മറ്റു ജീവികൾ ജീവിതാകാംക്ഷമൂലം കാണാതെ യായിത്തുടങ്ങി. അങ്ങനെയിരിക്കെ യദൃച്ഛയാൽ ഒരു ശരഭം ആ കാട്ടിൽ വന്നു. അവൻ സർവ്വജന്തുക്കളേയും നശിപ്പിക്കുന്നവനാ ണ്. ബലവാനും, ചോരകുടിയനും, സർവ്വജന്തുഭയങ്കരനുമാണ്. എട്ടുകാലും, മേല്പോട്ടു കണ്ണും, വനഗോചരനുമായ ശരഭം ആ സിംഹത്തെക്കൊല്ലുവാൻ മുനിവരന്റെ ആശ്രമത്തിൽച്ചെന്നു.

അപ്പോൾ മുനി ആ സിംഹത്തെ ശരഭമാക്കി മാറ്റി. ഉടനെ കാട്ടിൽനിന്നു വന്ന ശരഭം മഹർഷിയുടെ ശരഭത്തെ ഉഗ്രനും ശക്തനുമായിക്കണ്ടു ഭയപ്പെട്ട് ഓടിപ്പോയി.

ഇപ്രകാരം മുനി ശരഭസ്ഥാനത്തിലെത്തിച്ചേർന്ന നായ മുനിയുടെ സമീപത്ത് എട്ടടിമാനായി നിന്നു സുഖിച്ചു. ഈ എട്ടടിമാനെക്കണ്ട് കാട്ടിലുള്ള സകലജീവികളും ഭയപ്പെട്ട് കണ്ട ദിക്കിൽ ഓടിക്കളഞ്ഞു. രാജാവേ! ശരഭം നിത്യവും പ്രാണികളെ വധിച്ച് മാംസം തിന്നു ജീവിച്ചു. ഫലമൂലങ്ങളിൽ ആ പിശിതാശനൻ ആശവെച്ചില്ല.

ചോരകൊതിക്കുന്ന ബലവാനായ ആ ശരഭത്തിന് ഒരു ദിവസം തോന്നി: 'ഈ മുനിയെപ്പിടിച്ചു തിന്നാലെന്താണ്?' കൃതജ്ഞതയില്ലാത്തവനും, ക്രൂരനുമായ ആ ശരഭം അങ്ങനെ ചിന്തിക്കുന്നതായി മുനി തപശ്ശക്തിയാൽ, ജ്ഞാനദൃഷ്ടിയാൽ അറിഞ്ഞു. അവന്റെ ഉള്ളറിഞ്ഞ മുനി ആ ശരഭത്തോടു പറഞ്ഞു.

മുനി പറഞ്ഞു: 'എടാ, ദുഷ്ടജീവി! നായയായ നീ നരിയായി, നരിപോയി വ്യാഘ്രമായി, വ്യാഘ്രത്വംവിട്ട് നീ ആനയായി, ആനപോയി സിംഹമായി, സിംഹത്വംവിട്ടു നീ ശക്തനായ എട്ടടിമാനായി. സ്നേഹംനിറഞ്ഞ ഞാൻ നിന്നെ ഇങ്ങനെ മാറ്റി. വംശബന്ധുക്കളൊക്കെ ഒഴിച്ചവനായ നീ പാപംചെയ്യാത്തവനായ എന്നെ എടാ പാപീ, എന്തേ കൊല്ലാൻ വിചാരിക്കുന്നത്? അതുകൊണ്ടു നീ ഈ നിമിഷത്തിൽ വീണ്ടും സ്വന്തജാതിയിൽപ്പെട്ട നായയായിത്തന്നെ ഇരിക്കുക!'

മുനിജനങ്ങളെ ദ്വേഷിക്കുന്നവനും, ദുഷ്ടനും, പ്രാകൃതനും, ജളനുമായ എട്ടടിമാൻ വീണ്ടും മുനിയുടെ ശാപത്താൽ നായതന്നെയായി.

**118. ശ്വർഷിസംവാദം - അമാത്യാദിഗുണകഥനം -** ഭീഷ്മൻ പറഞ്ഞു: "ആ നായ മുനിയുടെ ശാപംനിമിത്തം മുമ്പത്തെ മട്ടിൽത്തന്നെയായി. അവൻ വ്യസനിച്ചു. 'അമ്പട നായേ, നീ കടന്നുപോകൂ. ആശ്രമത്തിൽനിന്ന്' എന്നു പറഞ്ഞ് മുനി ആ പാപിയെ ആശ്രമത്തിൽനിന്നു പുറത്തിറക്കിവിട്ടു.

ബുദ്ധിമാനായ രാജാവ് ഇങ്ങനെ കാര്യങ്ങൾ നല്ലവണ്ണം ഗ്രഹിക്കണം. സത്യപരിശുദ്ധി, സത്സ്വഭാവം, ആർജ്ജവം, സത്യം, ശ്രുതം, വൃത്തം, കുലം, ദമം, അനുകമ്പ, ബലം, വീര്യം, ക്ഷമ, താഴ്മ, പ്രഭാവം ഇവയെല്ലാം ഏതേതു ഭൃത്യരിൽ കാണുന്നുവോ, ഏതേതു കാര്യത്തിന്നു പോരുന്നുവോ, അതു പരീക്ഷിച്ചറിഞ്ഞ് അതാതു കാര്യങ്ങളിൽ നിയോഗിക്കണം. രാജാവ് പരീക്ഷിക്കാതെ ഒരാളേയും സചിവനായി വെക്കരുത്. കുലീനത്വമില്ലാത്തവർ നിറഞ്ഞ സ്ഥലത്ത് ഒരിക്കലും രാജാവിന്നു സുഖം ലഭിക്കുകയില്ല.

കുലീനൻ തെറ്റുചെയ്യാതെ ശിക്ഷിക്കപ്പെട്ടാലും അവന്റെ സുകുലീനതമൂലം തന്റെ യജമാനനെ ദ്രോഹിക്കാൻ ചിന്തിക്കുകയില്ല. അകുലീനനും പ്രാകൃതനുമായ ഒരുത്തൻ കാര്യം സാധിച്ചാലും ദുർല്ലഭമായ ഐശ്വര്യം പ്രാപിച്ചാലും അവൻ നിസ്സാരമായി ശകാരിച്ചാൽ പോലും നിന്ദ്യനും ശത്രുവുമായിത്തീരും. കുലീനനെ, ജ്ഞാനവിജ്ഞാനാഢ്യനും പ്രാജ്ഞനുമായ വിദഗ്ദ്ധനെ, സർവ്വകാമാർത്ഥതത്ത്വജ്ഞനും ദേശജാതനുമായ സഹിഷ്ണുവെ , കൃതജ്ഞനും ബലവാനും ക്ഷാന്തനും വിജിതേന്ദ്രിയനുമായ ദാന്തനെ, സ്വാമിക്കൈശ്വര്യകാംക്ഷിയും തുഷ്ടനുമായ അലുബ്ധനെ, സത്വസംഗ്രഹണോത്സാഹിയും ദേശകാലജ്ഞനുമായ മന്ത്രിയെ, എന്നും മനസ്സുവെച്ചു ചെയ്യുന്നവനും മടിവിട്ടവനുമായ ഹിതാർത്ഥിയെ, തന്റെ നാട്ടിൽ മുറചെയ്യുന്നവനും സന്ധിവിഗ്രഹദക്ഷനുമായവനെ, രാജത്രിവർഗ്ഗം കാണുന്നവനെ, പൗരന്മാർക്കും ജാനപദന്മാർക്കും ഇഷ്ടപ്പെട്ടവനെ, ഖാതകങ്ങൾ (കിടങ്ങുകൾ) അറിഞ്ഞവനെ, പട കൂട്ടുവാൻ സാമർത്ഥ്യമുള്ളവനെ, ഇംഗിതാകാരതത്ത്വജ്ഞനെ, യാത്രാജ്ഞാനവൈദഗ്ദ്ധ്യമുള്ളവനെ, ആനപ്പാവറിയുന്നവനും അഹങ്കാരവിഹീനനുമായവനെ, പ്രഗല്ഭനും ദക്ഷിണനും യുക്തകാരിയും ദാന്തനുമായ ബലിഷ്ഠനെ, ശുദ്ധനും ശുദ്ധബലം ചേർന്നവനും സുമുഖനും സുന്ദരാംഗനുമായവനെ, ഗായകനും നീതികുശലനും ഗുണചേഷ്ടാസമേതനുമായവനെ, അസ്തബ്ധനും സൂക്ഷ്മകനും തീക്ഷ്ണനും മൃദുഭാഷണശീലനുമായ ധീരനെ, ശൂരനും സമേതർദ്ധിയും ദേശകാലപ്രയോഗിയുമായവനെ, ഏതു രാജാവ് അമാത്യനാക്കുന്നുവോ, പിന്നെ അവൻ ഒരിക്കലും നിന്ദയ്ക്കു പാത്രമാകയില്ല. അവന്റെ രാജ്യം അഭിവൃദ്ധി പ്രാപിക്കും. ചന്ദ്രന്ന് നിലാവെന്ന വിധം അഭിവൃദ്ധിപ്പെടും.

താഴെപ്പറയുന്ന ഗുണങ്ങൾ തികഞ്ഞവനും ശാസ്ത്രകോവിദനുമായ രാജാവിനെ പ്രജകൾ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യും.

ധീരനും, പൗരുഷം, കാലം എന്നിവയറിയുന്നവനും, വേണ്ട സമയത്ത് തീക്ഷ്ണനും, ശുചിയും, കാമിയും, ശുശ്രൂഷയറിയുന്നവനും, കേൾക്കുന്നവനും, ഊഹാപോഹവിചക്ഷണനും, മേധാവിയും, ധാരണാശാലിയും, ന്യായംപോലെ കാര്യം നടത്തുന്നവനും, ദാന്തനും, പ്രിയം പറയുന്നവനും, ക്ഷമിക്കാൻ വയ്യാത്തവനിലും ക്ഷമിക്കുന്നവനും, ദാനാദാനങ്ങൾ ചെയ്യുന്നവനും, ശ്രദ്ധാലുവും, കാഴ്ചയ്ക്ക് അന്തസ്സുള്ളവനും, ദുഃഖിതന്മാരെ അറിഞ്ഞു നല്കുന്നവനും, അമാത്യഹിതത്തിൽ തൽപരനും, 'ഞാൻ' എന്നു പറയാത്ത നിർദ്വന്ദ്വനും, അന്യായം ചെയ്യാത്തവനും, കർമ്മം ചെയ്താൽ അമാത്യർക്കു വേണ്ടതു ചെയ്യുന്നവനും, ഭക്തജനപ്രിയനും, ജനരഞ്ജകനും, അസ്തബ്ധനും, എപ്പോഴും പ്രസന്നനും, എപ്പോഴും ഭൃത്യാപേക്ഷിയും, ശുണ്ഠിയില്ലാത്തവനും, മഹാശയനും, യുക്തംപോലെ ശിക്ഷിക്കുന്നവനും, സജ്ജനങ്ങളെ ദണ്ഡിപ്പിക്കാത്തവനും, ധർമ്മകാര്യങ്ങൾ അനുശാസിക്കുന്നവനും, ചാരദൃഷ്ടിയും, പ്രജാപേക്ഷിയും എപ്പോഴും ധർമ്മാർത്ഥങ്ങളിൽ പടുവുമായി പലപലഗുണങ്ങളും ചേർന്നവനായ രാജാവ് ജനങ്ങൾക്കു പ്രാർത്ഥ്യനാണ്. രാജാവ് ഇത്തരത്തിലുള്ള ഗുണങ്ങൾ ചേർന്നവനാകണം.

അഭിവൃദ്ധി കാംക്ഷിക്കുന്ന രാജാവ് തന്റെ സൈന്യത്തെ എപ്പോഴും ശ്രദ്ധിക്കണം. രാജ്യം സംരക്ഷിക്കുവാൻ യോഗ്യന്മാരും വേണ്ടത്ര കഴിവുള്ളവരുമായ നല്ല യോദ്ധാക്കളെ സൈന്യത്തിൽ ചേർക്കേണ്ടതാണ്.

കൃതജ്ഞന്മാരും യുദ്ധത്തിൽ പ്രൗഢന്മാരും ശസ്ത്രവിചക്ഷണന്മാരുമാകണം ഭടന്മാർ. ധർമ്മശാസ്ത്രം അറിഞ്ഞവരും, കാലാളുകളോടു ചേർന്നവരും, ആനപ്പുറം കയറുന്നവരും, തേരോടിക്കാൻ അറിയുന്നവരും, നിർഭയന്മാരും, ഇഷ്വസ്ത്രദക്ഷന്മാരുമായ ഭടന്മാർ ഏതു രാജാവിന്നുണ്ടോ, ആ രാജാവിന്നുള്ളതാണ് ഭൂമി മുഴുവൻ. എല്ലാവരേയും തന്റെ അധീനത്തിലാക്കുവാൻ ഒരുങ്ങുന്ന രാജാവ് ആരോ, ഉത്സാഹശീലനും മിത്രങ്ങളോടുകൂടിയവനുമായ ആ രാജാവാണ് നൃപസത്തമൻ. തന്നോടു കൂറും സ്നേഹവുമുള്ള ഭടന്മാരുള്ള രാജാവിന് ആയിരം പേർ മാത്രമുള്ള കുതിരപ്പടയാൽ ഭൂമി മുഴുവൻ ജയിക്കുവാൻ ഹേ ഭരതർഷഭാ! കഴിയും."

**119. ശ്വർഷിസംവാദം - ഭൃത്യഗുണകഥനം -** ഭീഷ്മൻ പറഞ്ഞു: "സ്വന്തം സ്ഥലത്ത് ഇപ്രകാരം നായയോടു തുല്യനായ ഭൃത്യനെ രാജാവ് വേലയ്ക്കു വെയ്ക്കണ്ടാ, അവൻ രാജ്യസുഖം അനുഭവിക്കും. തന്റെ സ്ഥാനം വിട്ട് നായയെ പ്രമാണമാക്കി ഉയർന്ന കാര്യത്തിൽ വെച്ചാൽ നായ വല്ലാത്ത അഹങ്കാരിയായിത്തീരും. ഓരോരുത്തരുടെ കർമ്മത്തിലും അതാതു ജാതിക്കാർക്കുചേർന്ന ഓരോ ഗുണമുണ്ട്. അമാത്യന്മാർക്കു പറ്റിയ സ്ഥാനം അവർക്കു നല്കണം. അസ്ഥാനത്തിലുള്ള ഉൽക്കർഷം പാടില്ല. ഭൃത്യന്മാർക്കാണെങ്കിൽ അവർക്കുതക്ക തൊഴിലു കൊടുക്കണം. അങ്ങനെയുള്ള രാജാവ് ഭൃത്യഗുണത്താൽ രാജ്യം അനുഭവിക്കും. ശരഭത്തെ ശരഭത്തിന്റെ സ്ഥാനത്തു നിറുത്തണം. സിംഹത്തെ സിംഹത്തിന്റെ സ്ഥാനത്തും നിറുത്തണം. വ്യാഘ്രം വ്യാഘ്രംപോലേയും നരി നരിപോലെയും ഇരിക്കണം. അല്ലാതെ നായയെ സിംഹത്തിന്റെ സ്ഥാനത്തു വെക്കരുത്. തക്ക സ്ഥാനത്ത് യഥാവിധി ഭൃത്യന്മാരെ വെക്കുക. കർമ്മത്തിൽ ഫലം ഇച്ഛിക്കുന്ന ഭൃത്യരെ മാറ്റി വെക്കരുത്. പ്രമാണംവിട്ടു രാജാവ് വിപരീതമായി സ്വന്തം ഭൃത്യരെ വെച്ചാൽ ബുദ്ധികെട്ട ആ രാജാവ് പ്രജാരഞ്ജനം ഏല്ക്കുകയില്ല. ക്ഷുദ്രന്മാർ, വിഡ്ഢികൾ, പര

മപ്രാജ്ഞന്മാർ, അജിതേന്ദ്രിയന്മാർ, കുലഹീനന്മാർ ഇവരെയാരേയും രാജാവ് വേലയ്ക്കു വെക്കരുത്.

നല്ലവരും കുലീനന്മാരും ശൂരന്മാരും അസൂയയില്ലാത്തവരും പണ്ഡിതന്മാരും അക്ഷുദ്രന്മാരും ശുദ്ധന്മാരും ദക്ഷന്മാരുമായവർ പാരിപാർശ്വന്മാരാകണം.

താഴ്ന്നവരും തൽപരന്മാരും ശാന്തന്മാരും പ്രകൃത്യാ ശുദ്ധന്മാരും നല്ലവരും സ്വസ്ഥാനം വിടാത്തവരുമാകണം രാജബഹിശ്ചരന്മാർ.

സിംഹത്തിന്റെ അരികിൽ സിംഹംതന്നെ പിൻതുണയായി നില്ക്കണം. സിംഹത്തോടൊത്ത സിംഹം, സിംഹംപോലെ ഫലം വഹിക്കും. നായ്ക്കൾ ചുറ്റും സഹായത്തിന്നു നില്ക്കുന്ന സിംഹം, സിംഹകർമ്മത്തിന്ന് ഉന്നിയാൽ അവൻ സിംഹത്തിന്റെ ഫലം നേടുവാൻ പറ്റാത്തവനാകും. എന്തുകൊണ്ടെന്നാൽ അവൻ നായ്ക്കൾ ചുഴലുകയാൽ നായയെപ്പോലെയായിത്തീരും.

ഹേ നരേന്ദ്രാ, ഇപ്രകാരം പ്രാജ്ഞനും ശൂരനും ബഹുശ്രുതനും കുലീനന്മാരോടുകൂടിയവനും ഏവനോ, ആ രാജാവ് പാരൊക്കെ വെല്ലുവാൻ ശക്തനാകും.

വിദ്യകെട്ടവനും നേരുവിട്ടവനും പ്രാജ്ഞനും ധനമില്ലാത്തവനുമായ ഭൃത്യൻ രാജാവിന്റെ സമീപത്ത് സഹായിയായി നില്ക്കുവാൻ പറ്റിയവനല്ല.

വിട്ടാൽ അമ്പുപോലെ രാജാവിന്റെ കാര്യത്തിന്ന് ഉടനെ എത്തുന്ന ഭൃത്യൻ രാജാവിന്നു ഹിതനാണ്. അവർക്കുവേണ്ടത് രാജാവ് ചെയ്യണം.

രാജാവ് വളരെ ശ്രദ്ധിച്ച് ഭണ്ഡാരം സംരക്ഷിക്കണം. ഭണ്ഡാരമാണ് രാജാവിന്റെ നില്പ്. ഭണ്ഡാരമാണ് വൃദ്ധിക്കു കാരണം.

പത്തായം എപ്പോഴും ധാന്യങ്ങളാൽ നിറഞ്ഞിരിക്കണം. അത് വിശ്വസ്തന്മാരെ ഏല്പിക്കണം. രാജാവേ, ഭവാൻ ധനധാന്യാഢ്യനാകണം.

ഭവാന്റെ ഭൃത്യന്മാർ നിത്യസമ്പന്നരും യുദ്ധകോവിദന്മാരുമാകണം. അശ്വപ്രയോഗങ്ങളിലും അവർ വിദഗ്ദ്ധന്മാരാകണം. ജ്ഞാതിബന്ധുക്കളെ നോക്കി മിത്രസംബന്ധിസംയുക്തനായി പൗരകാര്യഹിതംനോക്കി ഹേ കൗരവനന്ദനാ, നീ രാജ്യം ഭരിക്കുക.

നായയെ ദൃഷ്ടാന്തപ്പെടുത്തി നിന്നോട് പ്രജകളിൽ പെരുമാറേണ്ട ബുദ്ധി ഞാൻ പറഞ്ഞുതന്നു. ഇനിയും വല്ലതും അറിയേണ്ടതുണ്ടോ?"

**120. രാജധർമ്മകഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങ് രാജവൃത്തങ്ങൾ പലതും പറഞ്ഞുകഴിഞ്ഞു. രാജധർമ്മാർത്ഥവിജ്ഞന്മാരായ പുരാതനരാജാക്കന്മാർ അനുവർത്തിച്ച ആ രാജധർമ്മങ്ങളെ, സജ്ജനസമ്മതമായ ആ ധർമ്മങ്ങളെ, എനിക്കു പറഞ്ഞുതരു ഭരതർഷഭാ!"

ഭീഷ്മൻ പറഞ്ഞു: "സർവ്വജീവികളേയും സംരക്ഷിക്കുക എന്നതാണ് അത്യുത്തമമായ ക്ഷാത്രധർമ്മം. അത് സമ്മതമായ കാര്യമാണ്. ആ രക്ഷണം ഏതുവിധമാണു ചെയ്യേണ്ടതെന്ന് ഞാൻ പറയാം. രാജാവേ, അതു മനസ്സിരുത്തി നീ കേൾക്കുക. മയിൽ വിചിത്രമായ പീലികൾകൊണ്ടു പല വേഷവും കാട്ടുന്നതുപോലെ രാജാവ് പല രൂപവും ഭാവവും കാണിക്കണം. തൈക്ഷ്ണ്യം, ജിഹ്മത്വം, ആദാനം, സത്യം, ആർജ്ജവം, ദൃഢമായ മദ്ധ്യസ്ഥനില (ആരിലും പക്ഷം പിടിക്കാത്ത നില), മനക്കരുത്ത് ഇവയോടുകൂടിയവനാകണം രാജാവ്. എന്നാൽ അവൻ സുഖത്തോടെ രാജ്യം ഭരിക്കും.

ഏതു കാര്യത്തിന്ന് ഏതു രൂപം കൈക്കൊണ്ടാലാണു നന്നാവുക എന്നറിഞ്ഞ് ആ രൂപം രാജാവു സ്വീകരിക്കണം. ഏതു രൂപം കൈക്കൊണ്ടാലും രാജാവ് അതിൽ സൂക്ഷ്മമായ നില തെറ്റിപ്പോകരുത്. ശരൽക്കാലത്തെ മയിലിനെപ്പോലെ മൂകമായി കാര്യങ്ങൾ രഹസ്യമായി സൂക്ഷിക്കണം. അല്പമായി, മൃദുവായി, സംസാരിക്കുക. ഇങ്ങനെയിരിക്കണം ശാസ്ത്രവിശാരദനും ശ്രീമാനുമായ രാജാവ്. ആപത്തിന്റെ ദ്വാരങ്ങളിൽ നല്ല കരുതലോടെയിരിക്കണം. വലിയ മലഞ്ചോലകൾ ഒഴുകിവരുന്ന ചിറകളുടെ മുഖങ്ങൾ അണകെട്ടി നിറുത്തിയത് പൊട്ടിയാൽ കൃഷിക്കു നാശവും നാടിന് അനർത്ഥവും വരുത്തിക്കൂട്ടുമല്ലോ. അത്തരത്തിൽ ശത്രുവിന്റെ ആക്രമണദ്വാരങ്ങളിൽ നല്ല ശ്രദ്ധയുണ്ടാകണം. മലവെള്ളംപോലെ സിദ്ധന്മാരേയും ദ്വിജന്മാരേയും സംരക്ഷിക്കണം. അർത്ഥം അർത്ഥിക്കുന്ന രാജാവ് ധർമ്മാകാരമായ നില കാണിക്കണം. നിത്യവും രാജദണ്ഡം ഉയർത്തി തെറ്റില്ലാത്തവിധം ശിക്ഷാനിയമം നടത്തണം. നാട്ടിലെ ആയവ്യയം മനസ്സിലാക്കി, മരത്തിന്റെ ബലാബലംപോലെ നീരെടുക്കുന്നതുപോലെ, നാട്ടുകാരിൽ ശക്തനേയും അശക്തനേയും കണ്ടറിഞ്ഞ് അർഹിക്കുന്നവിധം നികുതി ചുമത്തി കരം പിരിക്കണം. തന്റെ കൂട്ടരോട് സമഭാവനയോടെ പെരുമാറുക. ശത്രുക്കളെ സൈന്യങ്ങളാൽ അമർത്തുക. അതിന്നുതക്ക ശക്തി കിട്ടിയതിന്നു ശേഷമേ അതിന്നൊരുങ്ങാവൂ. ശത്രുക്കളുടെ ദോഷങ്ങൾ കൊട്ടിഘോഷിക്കണം. ശത്രുപക്ഷക്കാരെ നാട്ടിൽനിന്ന് അകറ്റണം. കാട്ടിൽ പുഷ്പങ്ങളുടെമാതിരി പുറമേക്ക് അഭിവൃദ്ധി പ്രത്യക്ഷമായി കാണിക്കണം. മലപോലെ ഉയർന്ന പ്രതാപികളായ രാജാക്കന്മാരെ ഒളിവായി, കാര്യങ്ങൾ ഗ്രഹിച്ച് ഗൂഢമായ യുദ്ധതന്ത്രങ്ങൾ ചെയ്തു നശിപ്പിക്കണം. മഴക്കാലത്തെ മയിലിനെപ്പോലെ രാത്രിയിൽ ഒളിവായി, ആരുംകാണാതെ ഭാര്യമാരോടുകൂടി കഴിച്ചുകൂട്ടണം. ചട്ടയിടാതെ പുറത്തിറങ്ങരുത്. തന്നെ താൻതന്നെ ശ്രദ്ധാപൂർവ്വം ശത്രുക്കളിൽനിന്നു കാക്കണം. ചാരഭൂമികളിൽ ശത്രുക്കൾ വെക്കുന്ന വലകളിൽ കുടുങ്ങാതെ നോക്കണം. ക്രുദ്ധന്മാരും അതിവിഷന്മാരും കപടവേഷക്കാരുമായ ശത്രുക്കളെ വധിക്കണം; അവരെ ഗൃഹങ്ങളിൽ നിന്ന് ഒഴിച്ചുവിടണം. ഇങ്ങനെ ഒരു മയിലിനെപ്പോലെ രാജാവ് എന്താണു തനിക്കു ഗുണമെന്നറിഞ്ഞ് രാജ്യം ഭരിക്കണം. ബുദ്ധികൊണ്ടും ജ്ഞാനം കൊണ്ടും താനെങ്ങനെ ഏതു രീതിയിൽ പ്രവർത്തിക്കണമെന്ന് അറിയണം. ശത്രുക്കളെ സാന്ത്വംകൊണ്ട് തന്നിൽ വിശ്വസിപ്പിക്കണം. രാജാവ് സ്വന്തശക്തി എപ്പോഴും പ്രദർശിപ്പിക്കണം. സ്വയം ചിന്തിച്ച് സ്വബുദ്ധികൊണ്ട് കാര്യങ്ങളെക്കുറിച്ചുള്ള തീരുമാനമെടുക്കണം. രാജാവ് അനുരഞ്ജകനും ബുദ്ധിമാനുമായിരിക്കണം. എന്തു ചെയ്യാതിരിക്കണമെന്നും എന്തു ചെയ്യണമെന്നും എന്ത് ഒഴിവാക്കണമെന്നും രാജാവിന്നറിഞ്ഞിരിക്കണം. ബുദ്ധിമാനും ജ്ഞാനിയുമായ രാജാവിന്ന് ഉപദേശത്തിന്റെ ആവശ്യംതന്നെ വേണ്ടിവരില്ല.

ബുദ്ധികൊണ്ട് ബൃഹസ്പതിതുല്യനായാൽപ്പോലും അവന്ന് ബുദ്ധി മങ്ങിപ്പോയാൽ അവൻ പഴുപ്പിച്ച കാരിരുമ്പ് വെള്ളത്തിൽ മുക്കിയാലെങ്ങനെയാകുമോ അപ്രകാരം തണുത്തുപോകും. രാജാവ്, ശാസ്ത്രത്തിൽക്കണ്ടമാതിരി തനിക്കും ശത്രുവിന്നുമുള്ള കൃത്യങ്ങളൊക്കെ നടത്തണം. മൃദവും പ്രാജ്ഞനും ശൂരനുമായവനെ യഥാർഹം കാര്യത്തിന്റെ ഗുരുലാഘവാദികൾ മനസ്സിലാക്കി തന്റെ കാര്യത്തിൽ നിയോഗിക്കണം. ബലവാന്മാരെ ഭാരമേറിയ കർമ്മത്തിൽ ഏർപ്പെടുത്തണം. തനിക്കുചേർന്ന ക്രിയകളിൽ നിയോഗിക്കപ്പെട്ടവനെ സ്വരങ്ങളിൽ തന്ത്രി എന്നപോലെ അവരിൽ സഹായിച്ചു കൊണ്ടിരിക്കണം. ധർമ്മങ്ങളിൽ തെറ്റുപറ്റാതെ എല്ലാവർക്കും പ്രിയം ചെയ്യണം. 'ഇവരൊക്കെ എന്റെ ആൾക്കാരാണ്' എന്നുറപ്പുള്ള രാജാവ് കുന്നുപോലെ ഉറച്ച് ഇളകാതെ നില്ക്കും. സൂര്യൻ എല്ലാദിവസവും തന്റെ രശ്മികൾ പക്ഷഭേദംകൂടാതെ എല്ലാവരിലും ചൊരിയുന്നതുപോലെ രാജാവ് പ്രിയവും അപ്രിയവുമുള്ളവരിൽ ഭേദബുദ്ധികൂടാതെ ധർമ്മം നടത്തണം. കുലപ്രകൃതിയായവർ, ദേശകാലധർമ്മജ്ഞന്മാർ, മൃദുഭാഷികൾ, മദ്ധ്യപ്രായമായവർ, ദോഷരഹിതന്മാർ, ഹിതകാര്യങ്ങളിൽ ഉത്സാഹശീലന്മാർ, ക്ഷീണവും പരിഭ്രമവുമില്ലാത്തവർ. അലുബ്ധന്മാർ, ദാന്തന്മാർ, പരിശീലനം സിദ്ധിച്ചവർ, ധർമ്മങ്ങളിൽ ദൃഢതയുള്ളവർ, ധർമ്മം കാക്കുന്ന

വർ ഇത്തരക്കാരെ വേണം രാജാവ് കർമ്മത്തിൽ നിശ്ചയിക്കുവാൻ.

രാജാവ് ഇങ്ങനെ ചാരന്മാരുടെ സഹായത്തോടെ കൃത്യങ്ങളുടെ ഗതാഗതങ്ങൾ അറിഞ്ഞ് സന്തുഷ്ടമായി ആളുകളെ വെക്കണം. ക്രോധഹർഷങ്ങൾകൂടാതെ താനേ കൃത്യങ്ങൾ നോക്കുകയും ഭണ്ഡാരത്തിന്റെ നില മനസ്സിലാക്കുകയും ചെയ്തു പ്രവർത്തിക്കുന്നവന്ന് ഭൂമി ധാരാളം സമ്പത്ത് ദാനംചെയ്യും.

ആരുടെ അനുഗ്രഹം വ്യക്തമായിക്കാണുന്നുവോ, ആര് കണ്ടകുറ്റത്തിന്ന് ശിക്ഷിക്കുന്നുവോ, ഗുപ്താത്മാവും, ഗുപ്തരാഷ്ട്രതന്ത്രജ്ഞനുമായ ആ രാജാവ് രാജധർമ്മജ്ഞനാണ്. രശ്മികൾ നീട്ടി സകലദിക്കിലും സൂര്യൻ നോക്കുന്നതുപോലെ രാജാവ് രാജ്യപാലനത്തിൽ ശ്രദ്ധിക്കണം. ചാരന്മാരെ സ്വാനുചരന്മാരായി കാണണം. ഉള്ളുകൊണ്ട് എല്ലാം കണ്ടറിഞ്ഞു ചെയ്യണം. കാലംവന്നാൽ അർത്ഥം നേടുക. പക്ഷേ, അതേപ്പറ്റി രാജാവ് യാതൊരു മുന്നറിയിപ്പും കൊടുക്കരുത്. അങ്ങനെ നാൾതോറും പശുവിനെ കറക്കുന്നതുപോലെ ധീമാനായ രാജാവ് ഭൂമിയെ കറന്ന് ധനം നേടണം. ക്രമത്തിൽ പൂക്കളിൽനിന്ന് വണ്ടു തേനെടുക്കുന്നതുപോലെ രാജാവ് ദ്രവ്യം നേടി ശേഖരിക്കണം. ധർമ്മം കാമാർത്ഥമുള്ളതാണ്. ഗുപ്താവശിഷ്ടമായ വിത്തം, ശാസ്ത്രജ്ഞനും ആത്മവാനുമായ രാജാവ്, ധനത്തെ ആരിലും ഏല്പിച്ച് നശിപ്പിച്ചുകളയരുത്. ചെറിയ അർത്ഥവും നിസ്സാരമാക്കി രാജാവ് തള്ളിക്കളയരുത്. ശത്രു നിസ്സാരനാണെന്നു വിചാരിച്ച് നിന്ദിക്കയുമരുത്. എല്ലാം ബുദ്ധിയിൽ അറിയണം. അന്യരെ വിശ്വസിച്ച് ഒന്നിലും ഏർപ്പെടരുത്. പരീക്ഷിച്ചറിഞ്ഞേ ഏർപ്പെടാവൂ.

രാജാവിന്റെ സമിന്ധനങ്ങൾ എട്ടെണ്ണമാണ്. ദാക്ഷ്യം, സംയമം, ബുദ്ധി, ദേഹം, ധൈര്യം, ശൗര്യം, ദേശകാലങ്ങളിൽ തെറ്റു പറ്റായ്ക, അല്പവിത്തം വായ്ക്കുന്നതിലും ശ്രദ്ധ-ഇവയാകുന്നു.

ചെറിയ അഗ്നിയും നെയ്യൊഴിച്ചാൽ വർദ്ധിക്കും. മുളച്ച വിത്ത് സംരക്ഷിച്ചാൽ ആയിരമായി ഇരട്ടിക്കും. ആയവും വ്യയവും വലുതായാൽപ്പോലും ചെറിയ ധനവും നിസ്സാരമായി നിന്ദാബുദ്ധിയോടെ കാണാതിരിക്കുക.

ബാലനായിരുന്ന ശത്രു ബാല്യംവിട്ട് മുതിർന്നാൽ, അവനെ സൂക്ഷിക്കണം. പ്രമത്തനായ ശത്രു മനുഷ്യനെ കൊല്ലും. കാലത്താൽ അശക്തൻ ശക്തനാകുമെന്നുകണ്ട് ശത്രുവിനെ കാലേ തന്നെ സംഹരിച്ചുകളയണം. കാലജ്ഞത്വം രാജാക്കന്മാർക്കു വലിയ നന്മചെയ്യും.

ശത്രുവിന്റെ പേരുതന്നെ ഇല്ലാതാക്കണം. ശത്രുവിനെ ധർമ്മത്തിൽനിന്നും അർത്ഥത്തിൽനിന്നും തടുക്കുക. ശത്രുവിന്റെ ധർമ്മവീര്യം നശിപ്പിക്കുക. അബാലനായാലും, ബാലനായാലും ശത്രുവായാൽ അവനിൽ അശ്രദ്ധപാടില്ല.

വൃദ്ധി, നാശം, പാലനം, സഞ്ചയം ഇവ കണ്ട് സർവ്വകാമങ്ങളും ചേരുംവിധം യുദ്ധമോ സമാധാനമോ വേണ്ടത് എന്നു തീരുമാനിക്കണം. ഇതു ബുദ്ധിമാനായ അമാത്യനോട് ആലോചിച്ച് ചെയ്യണം.

ബലിഷ്ഠനെ ദീപ്തമായ ബുദ്ധി കൊന്നുകളയും. ബുദ്ധി വലിയ ബലത്തേയും രക്ഷിക്കും. ഉയർന്നവനായ ശത്രുവും ബുദ്ധിക്കു കീഴടങ്ങും. ബുദ്ധികൊണ്ടുള്ള കാര്യനിർവ്വഹണം പ്രശസ്തംതന്നെയാണ്.

എല്ലാ കാമങ്ങളും ആഗ്രഹിക്കുന്നവനായ നിർദ്ദോഷനായ ധീരൻ സ്വല്പമായ ബലംകൊണ്ട് വലിയ കാര്യംനേടും. അർത്ഥാഢ്യനാവാൻ ആഗ്രഹിക്കുന്ന അവൻ മഹാ ശ്രേയസ്സിന്നും പാത്രമാകും. മറിച്ച് കപടന്മാരാൽ ചുറ്റപ്പെട്ട രാജാവ് ഒരു കൊച്ചു കാര്യംപോലും ചെയ്യാൻ അപ്രാപ്തനാകും.

അതുകൊണ്ട് സ്നേഹവാനായ രാജാവ് നാട്ടുകാരിൽ എല്ലാ സമ്പത്തിന്നും മൂലമായി നില്ക്കണം. ജനങ്ങളെ അർദ്ദിക്കുന്ന രാജാവ് ഇടിവെട്ടുകൊണ്ടപോലെ നശിച്ചുപോകും.

വിദ്യ, തപസ്സ്, വർദ്ധിച്ച ധനം ഇവയെല്ലാം വ്യവസായം കൊണ്ട് സമ്പാദിക്കാം. അത് ദേഹികൾക്ക് ബുദ്ധിക്ക് അധീനമായതുകൊണ്ട് അതിൽനിന്നുത്ഭവിച്ചതാണ് വ്യവസായമെന്ന് ധരിക്കണം.

ആരിലാണ് മതിമാന്മാരായ മനസ്വികൾ വാഴുന്നത്, ശക്രനും, സരസ്വതിയും, വിഷ്ണുവും, ഭൂതങ്ങളും വാഴുന്നത്, ആ ദേഹത്തെ-രാജാവിനെ-ആരും ധിക്കരിക്കരുത്.

ദാനംകൊണ്ട് ലുബ്ധനെ ജയിക്കണം. അന്യന്റെ സ്വത്ത് എത്ര കിട്ടിയാലും ലുബ്ധൻ തൃപ്തനാവുകയില്ല. ധർമ്മഗുണോപഭോഗിയായ ലുബ്ധൻ ഹീനാർത്ഥനാണ്. അവൻ ധർമ്മകാമങ്ങളെ തള്ളിക്കളയും.

ധനം, ഭോഗം, പുത്രഭാര്യ, സമൃദ്ധി, ഇങ്ങനെ ലുബ്ധൻ അന്യന്റേതായ മുൻപറഞ്ഞ സകലതും ലഭിക്കണമെന്ന് ആഗ്രഹിക്കുന്നു. ലുബ്ധന്ന് സകലവിധ ദോഷങ്ങളും ബാധിക്കും. അതുകൊണ്ട് രാജാവ് ഒരിക്കലും ലുബ്ധന്മാരെ മന്ത്രിയായി വെക്കരുത്.

രാജാവ് നീചപുരഷനിൽനിന്നായാലും ശത്രുക്കളുടെ വൃത്താന്തങ്ങൾ അറിയണം. പ്രാജ്ഞനായ രാജാവ് ശത്രു ചെയ്യാൻ വിചാരിക്കുന്ന സമാരംഭങ്ങളെയെല്ലാം നശിപ്പിക്കണം. ധർമ്മവാന്മാരായ ബ്രാഹ്മണരാലും നല്ല മന്ത്രിയാലും വേണ്ടപോലെ ഉപദേശിക്കപ്പെടുന്ന രാജാവ് സാമന്തരാജാക്കന്മാരെ കീഴിൽ കൊണ്ടുനടക്കാൻ മതിയായവനാവും.

വിധിപ്രകാരമുള്ള സകല ധർമ്മങ്ങളും ഞാൻ പറഞ്ഞു. ചുരുക്കിപ്പറഞ്ഞ ഈ കാര്യങ്ങളെല്ലാം നീ ബുദ്ധികൊണ്ട് ധരിക്കണം. ഇതെല്ലാം വെവ്വേറെയറിഞ്ഞുചെയ്യുന്ന രാജാവ് ഭൂമി കാക്കുവാൻ മതിയായവനാണ്.

അനീതിയാൽ ഏതു രാജാവ് ഏതെല്ലാം വിധാനങ്ങൾ ബലമായി കൈയിലാക്കുന്നത് സുഖമായും വിധിപ്രകാരവുമായി കരുതുന്നുവോ, അവന്ന് യാതൊരു ഗതിയും കിട്ടുകയില്ല. ആ രാജാവിന്ന് രാജ്യസുഖവും ലഭിക്കുകയില്ല.

ധനാഢ്യരും, ധീമാന്മാരും, പൂജ്യരും, രണശൂരരും ആയവരെപ്പോലും ശ്രദ്ധയോടെ അഭിസന്ധിചെയ്യുന്ന ദൃഢാത്മാവായ രാജാവ് ഹനിക്കും.

ഉപായങ്ങൾ മനസ്സിൽക്കാണണം. പലതരം പണികൾക്കും ഉപായമില്ലാത്ത ദിക്കിൽ മനസ്സുവെക്കരുത്. വിശിഷ്ടയായ ശ്രീയും, പ്രശസ്തിയും, വിത്തവും, നല്ലവരിൽ ദോഷം ദർശിക്കുന്ന രാജാവിന്ന് ലഭിക്കുന്നതല്ല. തുല്യശക്തരായ, രണ്ടുവലിയ ഭാരത്തെ വഹിക്കുന്നതായ മിത്രങ്ങളിൽ കൂടുതൽ വഹിക്കുന്നവനെ വിദ്വാൻ സ്നേഹനിലയിൽ പ്രശംസിക്കണം.

ഹേ യുധിഷ്ഠിരാ, ഞാൻ ഈ പറഞ്ഞ രാജധർമ്മം അനുഷ്ഠിക്കുക. മനുഷ്യരെ രക്ഷിക്കുന്നതിൽ മനസ്സുവെക്കുക. എളുപ്പത്തിൽ പുണ്യത്തിന്റെ ഫലം ലഭിക്കുന്നതാണ്. ലോകത്തിന്നെല്ലാം മൂലം ധർമ്മമാകുന്നു."

**121. ദണ്ഡസ്വരൂപാദികഥനം –** യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹൻ പറഞ്ഞ ഈ രാജധർമ്മം സനാതനമാണ്. ദണ്ഡം മഹത്താണ്. ഈശ്വരനാണ് ഈ ദണ്ഡം, എല്ലാം ദണ്ഡത്തിലടങ്ങിയിരിക്കുന്നു. ദേവകൾക്കും, ഋഷീന്ദ്രന്മാർക്കും ശ്രീമത്തായ പിതൃഗണത്തിന്നും, വിശേഷിച്ചും സാദ്ധ്യന്മാർക്കും, യക്ഷന്മാർക്കും, പിശാചുക്കൾക്കും, ആശരന്മാർക്കും, എല്ലാ പ്രാണികൾക്കും, ലോകത്തിലെ തിര്യക്കുകൾക്കും, എല്ലാറ്റിലും വ്യാപിച്ച തേജസ്വിയായ ദണ്ഡം എല്ലാറ്റിനും മേലെതന്നെയാണ് എന്നാണല്ലോ അങ്ങു പറഞ്ഞത്. ആലോചിച്ചുനോക്കിയാൽ ദണ്ഡത്തിൽ ചരാചരങ്ങളെല്ലാം ദേവാസുരമനുഷ്യരടക്കം എല്ലാ ലോകവും നില്ക്കുന്നതായിക്കാണുന്നു. ഇത് ശരിയായും അറിയുവാൻ എനിക്കാഗ്രഹമുണ്ട്. ദണ്ഡമെന്നാലെന്ത്? ദണ്ഡം ഏതു മട്ടിൽ നില്ക്കുന്നു? ആത്മാവെന്ത്? ഉൽഭൂതിയെന്ത്? മൂർത്തിയെന്ത്? ദണ്ഡം പ്രജകളിൽ സജ്ജമായി ഉണർന്നു ചെയ്യു

ന്നതെങ്ങനെ? എന്ത് ഇതു പൂർവ്വാപരമായി കാത്ത് ഉണർച്ചയിൽ നില്ക്കുന്നു? എന്ത് മുൻപ് അറിയുന്നു? താഴ്ന്നു നില്ക്കുന്ന ദണ്ഡമെന്താണ്? സ്വസ്ഥമായ ദണ്ഡമേതാണ്? എന്താണിതിന്ന് ഗതിയായി പറയുന്നത്? എല്ലാം പിതാമഹാ! അങ്ങ് വിശദമായി പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "ഹേ കൗരവ്യാ, കേൾക്കുക! ഞാൻ പറഞ്ഞു തരാം. ദണ്ഡമെന്നതുതന്നെയാണ് വ്യവഹാരം. സർവ്വതും ഏതൊന്നിന്ന് അധീനമാണോ അതുതന്നെയാണ് കേവലം ദണ്ഡവും. ധർമ്മപ്രകാശനമാണ് വ്യവഹാരമെന്നത്. ലോകങ്ങളിൽ, സ്വർഗ്ഗാദികളിൽ, ശ്രദ്ധിക്കുന്നവന്ന് അത് എപ്രകാരം നശിക്കുന്നില്ലയോ അപ്രകാരം വ്യവഹാരത്തിൽ വ്യവഹാരഹാരത്വവും ഇഷ്ടമായി നിലനില്ക്കുന്നു. എന്നുതന്നെയല്ല, ഇതുതന്നെയാണ് മുമ്പ് മനു നിർദ്ദേശിച്ചിട്ടുള്ളതും. പ്രിയവും അപ്രിയവും നോക്കാതെ തുല്യഭാവനയോടെ ദണ്ഡം നന്നായി നടത്തുന്ന രാജാവ് പ്രജകളെ നന്നായി രക്ഷിക്കുന്നവനാണ്. അവൻ കേവലം ധർമ്മംതന്നെയാണ്. പണ്ട് ആദ്യമായി മനു പറഞ്ഞ വാക്ക് ഇപ്പോൾ ഞാനും പറയുന്നു എന്നേയുള്ളു രാജാവേ! അതു മഹത്തായ ബ്രഹ്മവചസ്സാണ്. ആദ്യമായി പറഞ്ഞതാകയാൽ ഇതിനെ ആദ്യവചസ്സ് എന്നുപറയുന്നു. വ്യവഹാരം നിർദ്ദേശിക്കയാൽ വ്യവഹാരം എന്ന പേരും ഇതിന്നു ലഭിച്ചു. നന്നായി നടത്തുന്ന ദണ്ഡത്തിൽ ത്രിവർഗ്ഗം എപ്പോഴും നിലനില്ക്കുന്നു. ദൈവംതന്നെയാണ് പരമമായ ദണ്ഡം. ഇതിന്നു രൂപമെന്തെന്നു പറയുകയാണെങ്കിൽ ഇത് അഗ്നിതുല്യമാണ്. നീലോല്പലദളശ്യാമനും, ചതുർദംഷ്ട്രനും, എട്ടു കാലുള്ളവനും, ഒരു കണ്ണുള്ളവനും, കാത് കൂർത്തവനും, രോമം മേല്പോട്ടെഴുന്നേറ്റ് നില്ക്കുന്നവനുമാണ്. ജടിയും, ദ്വിജിഹ്വനും, ചുവന്ന മുഖമുള്ളവനും, സിംഹത്തിന്റെ തോലുടുത്തവനുമായ ഈ ഉഗ്രരൂപം നിത്യവും ദുർദ്ധരമായ ദണ്ഡമേന്തി നില്ക്കുന്നു. വാള്, വില്ല്, ഗദ, വേല്, ത്രിശൂലം, മുസലം, ശരം, മുൽഗരം, മഴു, ചക്രം, ദണ്ഡ്, ഋഷ്ടി, കയറ്, തോമരം, ലോകത്തിൽ കാണുന്ന എല്ലാ ആയുധങ്ങളുമേന്തി ദണ്ഡം മൂർത്തിമാനായി സർവ്വാത്മാവായി ലോകത്തിൽ ചുറ്റുന്നു.

പിളർന്നു വെട്ടിക്കീറി ഉരസി ചിന്നിമുറിച്ച് കൊലപ്പെടുത്തി പാഞ്ഞേറ്റ് എപ്പോഴും ദണ്ഡം ചുറ്റുന്നു. അസീവിശസനം, ധർമ്മം, തീക്ഷ്ണവർമ്മൻ, ദുരാസദൻ, ശ്രീഗർഭൻ, വിജയൻ, ശാസ്താവ് ഈ നിലയിലെല്ലാം വിരാജിക്കുന്ന വ്യവഹാരം സനാതനമായ ധർമ്മമാകുന്നു.

ശാസ്ത്രം, ബ്രാഹ്മണരുടെ മന്ത്രങ്ങൾ, ആദിശാസ്താവ്, ധർമ്മഭൃത്ത് അക്ഷരം (നാശമില്ലാത്തത്), ദേവൻ, നിത്യഗൻ, സത്യഗാഗ്രജൻ, അസംഗൻ, രുദ്രതനയൻ, മനുജ്യേഷ്ഠൻ, ശിവങ്കരൻ ഇങ്ങനെ പല പേരുകളും ദണ്ഡത്തിന്നു പറഞ്ഞുവരുന്നുണ്ട് യുധിഷ്ഠിരാ!

ദണ്ഡം ഭഗവാനായ വിഷ്ണുവാണ്, ദണ്ഡം പ്രഭുവായ നാരായണനാണ്, എന്നും മഹാരൂപമേന്തുന്ന മഹാപുരുഷനാണ് ധർമ്മം. ബ്രഹ്മാവിന്റെ മകൾ, ലക്ഷ്മി, വൃത്തി, സരസ്വതി, ദണ്ഡനീതി, ജഗധാത്രി എന്നൊക്കെ പല രൂപത്തിലും ദണ്ഡത്തെക്കാണുന്നു, പലപേരിലും അറിയപ്പെടുന്നു.

അർത്ഥം, അനർത്ഥം; സുഖം, ദുഃഖം; ധർമ്മം, അധർമ്മം; ബലം, അബലം; ഭാഗ്യം, ദുർഭാഗ്യം; പുണ്യം, അപുണ്യം; ഗുണം, അഗുണം; കാമം, അകാമം; എന്നു മാത്രമല്ല ഋതു, മാസം, രാവ്, പകൽ, ക്ഷണം, അപ്രമാദം, പ്രമാദം, ഹർഷം, ക്രോധം, ശമം, ദമം, ദൈവം, പൗരുഷം, മോക്ഷം, അമോക്ഷം, ഭയം, അഭയം, ഹിംസ, അഹിംസ, തപം, യജ്ഞം, സംയമം, വിഷം, അവിഷം, ആദി, മദ്ധ്യം, അന്തം, കൃത്യങ്ങളുടെ വിസ്തരം, മദം, പ്രമാദം, ദർപ്പം, ദംഭം, ധൈര്യം, നയം, അനയം, അശക്തി, ശക്തി എന്നും; മാനം, സ്തംഭം, വ്യയം, അവ്യയം, വിനയം, വിസർഗ്ഗം, കാലങ്ങൾ, അകാലങ്ങൾ, അനൃതം, ജ്ഞാനിത, സത്യം, ശ്രദ്ധ, അശ്രദ്ധ, ക്ലൈബ്യം, വ്യവസായം, ലാഭം, അലാഭം, ജയം, അജയം, തീക്ഷ്ണത്വം, മാർദ്ദവം, മൃത്യു, വാക്, അമാനാഗമം, വിരോധം, അവിരോധം, കാര്യാകാര്യം, ബലാബലം, അസൂയ, അനസൂയ, ധർമ്മം, അധർമ്മം, അപത്രപ, ത്രപ, ഹ്രീ, സമ്പത്ത്, വിൽപ്പദം, തേജഃകർമ്മങ്ങൾ, പാണ്ഡിത്യം, വാക്ശക്തി, തത്ത്വബുദ്ധി ഇങ്ങനെ ഹേ കൗരവ്യാ! ദണ്ഡത്തിന്നു പലതരം രൂപങ്ങളുണ്ട്.

ദണ്ഡം ഇല്ലെങ്കിൽ തമ്മിൽ പിന്നെ അടിയുംപിടിയുമായി ദണ്ഡനീതി നടത്തുന്നതുകാരണം തമ്മിൽത്തല്ലുന്നില്ല രാജാവേ!

രാജാവേ, പ്രജകൾ നാൾതോറും ദണ്ഡം രക്ഷിക്കുന്നതു കാരണം രാജാവിനെ ബലവാനാക്കി ഉയർത്തുന്നു. അതുകൊണ്ട് ദണ്ഡമൊന്നാണ് ആശ്രയമായിട്ടുള്ളത്. ഈ ദണ്ഡം ഈ ലോകത്തെ നിലയ്ക്കു നിർത്തുന്നു രാജാവേ! സത്യത്തിൽ ധർമ്മം നില്ക്കുന്നു. ധർമ്മം ബ്രാഹ്മണരിൽ നില്ക്കുന്നു. ധർമ്മത്തോടുചേർന്ന ദ്വിജശ്രേഷ്ഠന്മാർ വേദയുക്തന്മാരായിത്തീരും. യജ്ഞം ദേവകളെ തൃപ്തരാക്കുന്നു. യജ്ഞം ദേവന്മാർക്ക് സുഖത്തെ ദാനംചെയ്യും. പ്രീതരായ ദേവന്മാർ ഇന്ദ്രനോട് നിത്യവും അതേറ്റ് യജ്ഞംചെയ്യുന്നവരെക്കുറിച്ച് സന്തോഷപൂർവ്വം പറയുന്നു. ഇന്ദ്രൻ അനുഗ്രഹിച്ച് പ്രജകൾക്ക് അന്നം നല്കുന്നു. എല്ലാ ജീവിക്കും പ്രാണൻ അന്നത്തിൽ നില്ക്കുന്നു. പ്രാണികൾ അന്നം കഴിച്ചുവളരുന്നു. ദണ്ഡം ക്ഷത്രിയരൂപം കൈകൊണ്ട് പ്രജാരക്ഷയ്ക്കു എന്നും ഉണർന്നു സജ്ജമായി നില്ക്കുന്നു. ഈശ്വരൻ, പുരുഷൻ, പ്രാണൻ, സത്വം, ചിത്തം, പ്രജാപതി, ഭൂതാത്മാവ്, ജീവൻ എന്നും ദണ്ഡത്തിന്നു പേരുണ്ട്. ദൈവം രാജാവിന് ദണ്ഡമേന്തുന്ന ഐശ്വര്യപട്ടം നല്കി. അഞ്ചുനിലയ്ക്ക് ആത്മാവുള്ളവനാണ് രാജാവ്. കുലം, ബഹുധനം, അമാത്യന്മാർ, ബുദ്ധി, തന്റെ ബലം, മറ്റുള്ള ബലങ്ങൾ ഇവയും, ആന, കുതിര, തേർ, കാലാൾ, കപ്പൽക്കാർ, കൂലിക്കാർ, വിദേശക്കാർ, ആവികന്മാർ ഇങ്ങനെ എട്ടംഗങ്ങളോടുകൂടിയ സൈന്യം രാജാവിന്നുണ്ടാകേണ്ടതാണ്. തേരാളികളും, ആനക്കാരും, കുതിരക്കാരും, കാലാൾകളും മന്ത്രിമാരും വെള്ളം കൊടുക്കുന്നവരും ഭിക്ഷുകന്മാരും ജഡ്ജിമാരും, ദൈവജ്ഞന്മാരും, മുഹൂർത്തംനോക്കി ലക്ഷണം പറയുന്നവരും, മിത്രങ്ങളും, ധാന്യം, ഭണ്ഡാരം തുടങ്ങിയ എല്ലാ ഉപകരണങ്ങളും, രാജ്യത്തിന്റെ സപ്തപ്രകൃതിയും, അഷ്ടാംഗങ്ങളുമടങ്ങിയ ദേഹമാണെന്ന് അറിയുക. ദണ്ഡം രാജ്യത്തിന്റെ മറ്റൊരു ദേഹാംഗമാണ്. ദണ്ഡപ്രഭാവം പ്രയത്നപ്പെട്ട് ക്ഷത്രിയന്നുവേണ്ടി ഈശ്വരൻ കല്പിച്ചയച്ചിട്ടുള്ളതാണ്. സമാനാത്മാവായ ദണ്ഡം ദണ്ഡാധീനമാണ്, സനാതനമാണ്. രാജാക്കന്മാർക്ക് ഏറ്റവും പൂജ്യമായി വേറെ ധർമ്മദർശനമില്ല! ബ്രഹ്മാവ് ലോകരക്ഷയ്ക്കും സ്വധർമ്മകർമ്മാനുഷ്ഠാനം പ്രജകൾ ചെയ്യുന്നതിന്നും വേണ്ടി സ്വയം സൃഷ്ടിച്ചതാണ് ദണ്ഡം. വ്യവഹാരവും ബ്രഹ്മാവുതന്നെ സൃഷ്ടിച്ചതാണ്.

വ്യവഹാരം വേദമൂർത്തിയും വേദപ്രത്യയവുമാണ്. മൗലവും ശാസ്ത്രപ്രോക്തവും അങ്ങനെയാണ് രാജാവേ! മറ്റൊരു തരത്തിലുള്ള വ്യവഹാരമുണ്ട്; ഈ ദണ്ഡം ഭർത്തൃപ്രത്യയലക്ഷണമുള്ളതാകുന്നു. നാം രാജാവിൽക്കാണേണ്ടത് ദണ്ഡനിശ്ചയമാണ്. വ്യവഹാരാത്മകമായി ദണ്ഡനിശ്ചയം കാണപ്പെടുന്നു. വ്യവഹാരം വേദവിഷയാത്മകമാണ്. വേദപ്രസൂതമായ ധർമ്മം ഗുണദർശനമാണ്.

ധർമ്മംപോലെ കൃതാത്മാക്കൾ ധർമ്മനിശ്ചയത്തെ കല്പിക്കുന്നു. വ്യവഹാരം, പ്രജാരക്ഷ എന്നിവ ബ്രഹ്മോദ്ദിഷ്ടമാണ് യുധിഷ്ഠിരാ! ഏറ്റവും ഭൂതി വർദ്ധിച്ച മൂന്നുലോകവും സത്യാത്മാവ് താങ്ങുന്നു. ദണ്ഡമെന്നതിനെ നാം സനാതനമായ വ്യവഹാരമായി കാണുന്നു. വ്യവഹാരത്തെ വേദമായും നാം കാണുന്നു. വേദം എന്നതുതന്നെയാണ് ധർമ്മം. വേദം സൽപഥമാകുന്നു. പ്രജാപതിയും, പിതാമഹനുമായ ബ്രഹ്മാവ് ആദ്യം ഉണ്ടായി. സുരന്മാരും, അസുരന്മാരും, ആശരന്മാരും, നാഗങ്ങളും ഇടചേർന്നടങ്ങിയ എല്ലാ ലോകങ്ങളുടേയും സൃഷ്ടികർത്താവും,

ഭൂതകർത്താവും അവനാകുന്നു. ഭർത്തൃപ്രത്യയലക്ഷ്യമായ വ്യവഹാരം ബ്രഹ്മാവ് സൃഷ്ടിച്ചു. 'അമ്മ, അച്ഛൻ, സോദരൻ, ഭാര്യ, പുരോഹിതൻ ഇങ്ങനെ എല്ലാവരും സ്വധർമ്മസ്ഥനായ രാജാവിന്ന് ദണ്ഡ്യരാണ്. ആരും ദണ്ഡ്യരല്ലാതെയില്ല' എന്നു ബ്രഹ്മാവ് നിശ്ചയിച്ചു.

**122. ദണ്ഡോൽപത്യുപാഖ്യാനം - ദണ്ഡത്തിന്റെ കഥ** – ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, ഇതിന്നുദാഹരണമായി പണ്ടുള്ളവർ പറയാറുള്ള ഒരു കഥ ഞാൻ പറയാം. അതു പണ്ട് അംഗരാജ്യം ഭരിച്ചിരുന്ന വസുഹോമൻ എന്ന മഹാശയനായ ഒരു രാജാവിന്റെ കഥയാണ്.

നിത്യധർമ്മജ്ഞനും തപോനിധിയുമായ ആ രാജാവ് തന്റെ പട്ടമഹിഷിയോടുകൂടി പിതൃക്കളാലും ദേവകളാലും പൂജിക്കപ്പെടുന്ന മുഞ്ജപൃഷ്ഠാ എന്ന പർവ്വതശിഖരത്തിലേക്കു പോയി. അവിടെ ഹിമവൽപ്രദേശത്ത് മേരുപ്പൊൻമലയിൽ വലിയ ഒരു അരയാലിന്റെ തണലിൽ ഇരുന്നാണ് രാമൻ തന്റെ ജട ഛേദിച്ചുകളഞ്ഞത്. അന്നേമുതൽ സംശിതവ്രതരായ താപസന്മാർ ആ പ്രദേശത്തിന്ന് മുഞ്ജപൃഷ്ഠം എന്ന പേര് പറഞ്ഞുവന്നു. ആ സ്ഥലം രുദ്രനാൽ സേവിക്കപ്പെടുന്നു. വലിയ ഗുണങ്ങളോടുകൂടിയവനായ ആ രാജാവ്, ശ്രുതിപ്രായഗുണാന്വിതനായ ആ ധീമാൻ, ബ്രാഹ്മണർക്ക് അഭിമതനായി ദേവർഷിതുല്യനായി അവിടെ പാർത്തു.

ഒരുദിവസം ആ രാജാവിനെക്കാണുവാൻ ഇന്ദ്രന്റെ സഖിയും, മാനദനും, ദൈന്യങ്ങളൊന്നും ഇല്ലാത്തവനുമായ മാന്ധാതാവ് എന്ന രാജാവ് ചെന്നു. മാന്ധാതാവ് തപസ്വിയായ ആ മഹാശയന്റെ സമീപത്തു ചെന്നു വിനീതനായി കൈകൂപ്പി നിന്നു. വസുഹോമൻ ആഗതനായ രാജാവിന്ന് പാദ്യവും അർഘ്യവും നല്കി ബഹുമാനിച്ചതിന്നുശേഷം ഏഴംഗമുള്ള രാജ്യത്തിന്റെ അവ്യയമായ കുശലം ചോദിച്ചു. പണ്ടേയുള്ള സജ്ജനങ്ങളുടെ ആചാരം പിൻതുടർന്ന് അവനോട് 'രാജാവേ, ഞാൻ അങ്ങയ്ക്കു എന്തു സഹായമാണ് ചെയ്യേണ്ടത്. ഉണർത്തിയാലും! എന്നു തന്റെ മുമ്പിൽ ആസനസ്ഥനായ വസുഹോമരാജാവിനോട് മാന്ധാതാവ് ചോദിച്ചു."

മാന്ധാതാവ് പറഞ്ഞു: "രാജാവേ, ബൃഹസ്പതിയുടെ ശാസ്ത്രം എല്ലാം പഠിച്ചവനാണല്ലോ ഭവാൻ. അപ്രകാരംതന്നെ ശുക്രന്റെ നീതിശാസ്ത്രവും ഭവാൻ പഠിച്ചിട്ടുണ്ട്. അതുകൊണ്ട് ഞാൻ അങ്ങയോട് ചോദിക്കുന്നു, ദണ്ഡത്തിന്റെ ഉൽപ്പത്തി എങ്ങനെയാണ് എന്ന്. അതു കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. അതിന്റെ മുൻനില എങ്ങനെ? പിന്നീട് എങ്ങനെ സംഭവിച്ചു? ഇപ്പോൾ ദണ്ഡം ക്ഷത്രിയനിൽ ഉറച്ചു നില്ക്കുന്നതെങ്ങനെ? എല്ലാം എനിക്കു പറഞ്ഞുതരണേ! ആചാര്യന്മാർക്കു നല്കാറുള്ള വേതനം ഞാൻ അങ്ങയ്ക്കു നല്കാം."

വസുഹോമൻ പറഞ്ഞു: "ലോകത്തെ അധീനപ്പെടുത്തിയ ദണ്ഡം എങ്ങനെയാണുണ്ടായതെന്നു ഞാൻ പറയാം. രാജാവേ, കേൾക്കുക! പ്രജകളുടെ വിനയസംരക്ഷണത്തിന്ന് സനാതനനായ ധർമ്മാത്മാവ്, ഭഗവാൻ ലോകപിതാമഹൻ ബ്രഹ്മാവ്, യജ്ഞം ചെയ്യുവാൻ ഉദ്ദേശിച്ചു. എന്നാൽ ബ്രഹ്മാവിന്റെ ആ യജ്ഞത്തിന്നുപറ്റിയ ഋത്വിക്കിനെ എങ്ങും കണ്ടില്ല. സൃഷ്ടികർത്താവ് എന്തു ചെയ്യും? അതിന്നുപറ്റിയ ഒരാളെ സങ്കല്പിച്ച് സൃഷ്ടിക്കുകതന്നെ. തനിക്കു ചേർന്ന ഋത്വിക്കിന്റെ ഗുണഗണങ്ങൾ സ്വരൂപം എന്നിവ ബ്രഹ്മാവ് മനസ്സിൽ ഉറപ്പിച്ച് തലച്ചോറിൽ സങ്കല്പിച്ചുണ്ടാക്കി. അങ്ങനെ ആയിരം കൊല്ലം ബ്രഹ്മാവ് ഋത്വിക്കിനെ ശിരസ്സിൽ ഗർഭം ധരിച്ചു. ഒരുദിവസം ബ്രഹ്മാവ് ഒരു തുമ്മൽ തുമ്മിയപ്പോൾ ഋത്വിക്ക് മൂക്കിൽക്കൂടെ പുറത്തു ചാടി. അവൻ ക്ഷുവൻ എന്ന പ്രജാപതിയായിത്തീർന്നു. അവൻ ബ്രഹ്മാവിന്റെ യജ്ഞത്തിൽ ഋത്വിക്കായി രാജാവേ!

അങ്ങനെ ബ്രഹ്മാവിന്റെ യജ്ഞം ആരംഭിച്ചു. ആ യജ്ഞത്തിൽ പ്രധാനനായ ക്ഷുവൻ ഋത്വിക്കായപ്പോൾ, ബ്രഹ്മാവ് ദീക്ഷ കൈക്കൊണ്ടപ്പോൾ, ദണ്ഡം ലോകത്തിൽനിന്ന് ഓടി മറഞ്ഞുപോയി. ദണ്ഡംപോയി മറഞ്ഞപ്പോൾ ലോകമൊക്കെ കലമ്പലായി. ക്രമസമാധാനം നഷ്ടപ്പെട്ടു. കാര്യവും അകാര്യവുമില്ലാതായി. ഭോജ്യവും, അഭോജ്യവും തമ്മിൽ വ്യത്യാസമില്ലാതായി. എല്ലാറ്റിന്നും തമ്മിലുള്ള അന്തരം ഇല്ലാതായി. ചെയ്യാവുന്നതും ചെയ്യരുതാത്തതും ഇല്ലാതായി. ശുചിയും അശുചിയും തമ്മിൽ വ്യത്യാസമില്ലാതായി. കുടിക്കേണ്ടതും കുടിക്കേണ്ടാത്തതും ഇല്ലാതായി. ജനങ്ങൾ തമ്മിൽ കൈയേറ്റം തുടർന്ന് ഗമ്യവും, അഗമ്യവും ഇല്ലാതായി. തന്റേയും പരന്റേയും എന്ന ഭാവന നഷ്ടപ്പെട്ടു. നായ്ക്കൾ മാംസക്കഷണത്തിന്ന് വഴക്കടിക്കുന്നതുപോലെ പൊന്നിനും, പെണ്ണിനും കലഹമായി, തട്ടിപ്പറിയായി. ശക്തൻ ദുർബ്ബലനെ കൊല്ലുവാൻ മര്യാദവിട്ടു തുനിഞ്ഞു. അങ്ങനെ കൊലപാതകങ്ങൾ നടമാടി.

ബ്രഹ്മാവ് എന്തുചെയ്യണമെന്നറിയാതെ മഹാവിഷ്ണുവിന്റെ അടുത്തുചെന്നു പൂജിച്ച് ഉണർത്തിച്ചു. 'ഭഗവാനേ, കേശവാ, ലോകം മിശ്രമായിരിക്കുന്നു. അങ്ങയുടെ കരുണ ഇങ്ങോട്ടു തിരിയണേ! മിശ്രതയിൽനിന്നു ലോകത്തെ രക്ഷിക്കണേ!' എന്നു പ്രാർത്ഥിച്ചു. ഉടനെ ഭഗവാൻ വിഷ്ണു ഗാഢമായി ചിന്തിച്ചു. താൻതന്നെ ശൂലവും ആയുധവുമേന്തിയ ദണ്ഡമായി തന്നാൽ സൃഷ്ടിക്കപ്പെട്ടു. ആ ധർമ്മാചരണത്താൽതന്നെ നീതിദേവിയായ സരസ്വതി ദണ്ഡനീതിയേയും സൃഷ്ടിച്ചു. അങ്ങനെ മൂന്നുലോകത്തും പുകഴ്ന്ന ദണ്ഡനീതിയും ഉണ്ടായി. പിന്നേയും ശൂലവരായുധനായ ഭഗവാൻ അതാത് കൂട്ടുകാർക്ക് ഓരോ ഈശ്വരന്മാരേയും സൃഷ്ടിച്ചു.

അങ്ങനെ ദേവന്മാർക്ക് ഈശ്വരനായി സഹസ്രാക്ഷനെ വെച്ചു. പിതൃക്കൾക്ക് ഈശ്വരനായി വൈവസ്വതനായ യമനെ നിശ്ചയിച്ചു. ധനങ്ങൾക്കും, രാക്ഷസന്മാർക്കും, കുബേരനെ ഈശ്വരനാക്കിവെച്ചു. മേരുവിനെ പർവ്വതങ്ങളുടെ അധീശനാക്കി. പുഴകൾക്കൊക്കെ അധീശനാക്കി സമുദ്രത്തെ നിശ്ചയിച്ചു. ജലങ്ങൾക്കും, ദാനവന്മാർക്കും അധീശ്വരനായി വരുണനെ നിശ്ചിയിച്ചും. പ്രാണങ്ങൾക്ക് ഈശ്വരനാക്കി മൃത്യുവിനെ നിശ്ചയിച്ചു. തേജസ്സിന്നൊക്കെ ഈശനാക്കി അഗ്നിയെ നിശ്ചയിച്ചു. രുദ്രന്മാർക്ക് ഗോപ്താവായി ഈശാനനെ, സനാതനനും, വിശാലാക്ഷനും, മഹാത്മാവുമായ മഹേശ്വരനെ നിശ്ചയിച്ചു. വസുക്കൾക്ക് ഈശനായി ജാതവേദസ്സിനെ നിയമിച്ചു. ദ്വിജന്മാർക്ക് അധിപനായി വസിഷ്ഠനെ നിശ്ചയിച്ചു. തേജസ്സുകൾക്ക് അധിപനായി സൂര്യനെ നിശ്ചയിച്ചു. നക്ഷത്രങ്ങൾക്ക് അധിപനായി ചന്ദ്രനെ നിശ്ചയിച്ചു. മരുത്തുക്കൾക്ക് അധിപനായി അംശുമാനെ നിശ്ചയിച്ചു. ഭൂതങ്ങൾക്ക് അധീശനായി പന്ത്രണ്ടു കൈകളുള്ള കുമാരനായ സ്കന്ദനെ നിശ്ചയിച്ചു. സർവ്വത്തിന്നും ഈശനാക്കി സംഹാരവൃത്തികൃത്തായ കാലനെ നാലുപങ്കായ മൃത്യുവിനും, ദുഃഖത്തിനും, സുഖത്തിനും, ഈശ്വരനും, സർവ്വദേവനും, രാജരാജനുമായി നിശ്ചയിച്ചു. എല്ലാ രുദ്രന്മാർക്കും ഈശ്വരൻ ഭഗവാൻ ശൂലപാണിയായി.

ഈ ബ്രഹ്മപുത്രനായ ക്ഷുവൻ പ്രജകൾക്ക് അധിപനായി സർവ്വധർമ്മവാന്മാരിലും പൂജ്യനായി.

വിധിപ്രകാരം യജ്ഞം കഴിഞ്ഞപ്പോൾ മഹാദേവൻ ധർമ്മം കാക്കുന്ന ദണ്ഡത്തെ വിഷ്ണുവിന്ന് ആദരവോടെ നല്കി. വിഷ്ണു അംഗിരസ്സിന്നു നല്കി. അംഗിരസ്സ് ഇന്ദ്രന്നു നൽകി. ഇന്ദ്രൻ മരീചിക്കുനല്കി. മരീചി ഭൃഗുവിന്നു നല്കി. ധർമ്മസംഹിതമായ ദണ്ഡത്തെ ഭൃഗു ഋഷികൾക്കു നല്കി. ലോകപാലകന്മാർക്ക് ഋഷികളും ക്ഷുവന്നു ലോകപാലകന്മാരും, ക്ഷുവൻ സൂര്യപുത്രനായ മനുവിന്നും ദണ്ഡത്തെ നല്കി. ശ്രാദ്ധദേവൻ മക്കൾക്കു സൂക്ഷ്മ ധർമ്മാർത്ഥ കാരണമായ ദണ്ഡത്തെ നൽകി. വന്നപാടല്ല, ധർമ്മത്താൽ തിരിച്ചാണു ദണ്ഡം ചെയ്യുക. ദുഷ്ടനിഗ്രഹമാണ് ദണ്ഡം. സുവർണ്ണമായ അതിന്റെ പണി ബാഹ്യമാണ്. കുറ്റമേറിയാൽ ദേഹത്തിൽനിന്ന് ഒരംഗം ഛേദിച്ചുകളയുക, വധിക്കുക ഇവയാണ് വേണ്ടത്. ശരീരപീഢ, വധശിക്ഷ, നാടുകടത്തൽ എന്നിവ കുറ്റംചെയ്തവർക്ക് സൂര്യപുത്ര

നായ മനു ശിക്ഷവിധിച്ചു. ഇങ്ങനെ ദണ്ഡം ഇന്നും മുറയ്ക്കു ലോകരെ കാത്തു രക്ഷിച്ചുകൊണ്ട് നില്ക്കുകയാണ്.

ഭഗവാനായ ഇന്ദ്രൻ അഗ്നിയിൽനിന്ന് ഉണർന്നു. അഗ്നിയിൽ നിന്ന് വരുണൻ ഉണർന്നു. വരുണനിൽനിന്നു പ്രജാപതി; പ്രജാപതിയിൽനിന്ന് വിനയാത്മകമായ ധർമ്മം ഉണർന്നു. ധർമ്മത്തിൽനിന്നു ബ്രഹ്മഭൂവായ സനാതനവ്യവസായം ഉണർന്നു. വ്യവസായത്തിൽനിന്നുണർന്ന് തേജസ്സും, തേജസ്സിൽനിന്ന് ഔഷധികളും, ഔഷധൗഘങ്ങളാൽ പർവ്വതവും, പർവ്വതൗഘങ്ങളിൽനിന്ന് രസവും രസഗുണങ്ങളും ഉണരുന്നു. അതിൽനിന്ന് നിരൃതീദേവിയും, അതിൽപ്പിന്നെ ജ്യോതിസ്സിന്റെ സമൂഹവും, പിന്നെ വേദങ്ങളും, ജ്യോതിസ്സുകളിൽനിന്ന് അശ്വമുഖനായ ദേവനും, അതിൽ പ്രഭുവും അവ്യയനുമായ ബ്രഹ്മാവും ഉണരുന്നു. പിന്നെ പിതാമഹനായ മഹാദേവൻ ശിവൻ ഉണരുന്നു. ശിവനിൽനിന്നു വിശ്വേദേവരും, വിശ്വേദേവരാൽ മഹർഷികളും, ഋഷിമാരാൽ സോമദേവനും, സോമനാൽ ശാശ്വതരായ ദേവന്മാരും, ദേവന്മാരാൽ ബ്രാഹ്മണരും, ബ്രാഹ്മണരാൽ രാജാക്കളും ലോകരെ ധർമ്മത്താൽ സംരക്ഷിക്കുന്നു.

ക്ഷത്രിയരിൽനിന്ന് ശാശ്വതമായ ചരാചരങ്ങളടങ്ങിയ ജഗത്തും അതിൽനിന്ന് ലോകത്തിൽ നാട്ടാരും ഉണരുന്നു, അവരിൽ ദണ്ഡവും ഉണരുന്നു. മിക്കവാറും പിതാമഹസമപ്രഭമാണ് ദണ്ഡം. ദണ്ഡം എല്ലാറ്റിനേയും ഒന്നിച്ചു നിറുത്തുന്നു. കാലം ആദിയിലും നടുവിലും ഒടുവിലും ഉണരുന്നു. സർവ്വലോകർക്കും മഹാദേവനും പ്രജാപതിയുമാണ്. ഈശ്വരൻ, ദേവദേവൻ, ശിവൻ, ശർവ്വൻ, പ്രഭുവായ ദേവൻ, നിത്യവും ഉണരുന്നു. ആ ദേവൻ പ്രളയത്തിൽപ്പോലും നാശമില്ലാത്ത കപർദ്ദിയാണ്. ശങ്കരൻ, രുദ്രൻ, ഉമേശൻ, ശിവൻ എന്നെല്ലാം ആ ദേവന്ന് പേരുകളുണ്ട്. ഇപ്രകാരംതന്നെ ദണ്ഡം ആദിമദ്ധ്യാന്തകാലങ്ങളിൽ ഉണർന്നുതന്നെയിരിക്കുന്നു. അതുകൊണ്ട് രാജാവേ, ദണ്ഡത്തിൽ ധർമ്മജ്ഞനായി രാജാവ് വർത്തിക്കുക.''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം വസുഹോത്രന്റെ അഭിപ്രായം കേൾക്കുന്നവനായ രാജാവ് ഇതുകേട്ട് നന്നായി ദണ്ഡനീതി പാലിക്കണം. എന്നാൽ സകല കാമങ്ങളും ലഭിക്കുന്നതാണ്. ഹേ ഭരതർഷഭാ, ഞാൻ ദണ്ഡത്തെപ്പറ്റി സമഗ്രമായി പറഞ്ഞു. ധർമ്മം കൂടുന്ന ലോകമെല്ലാം ഇത്, ഹേ ഭരതർഷഭാ അടക്കുന്നതാണ്.

**123. കാമന്ദകാംഗരിഷ്ഠസംവാദം – (ധർമ്മാർത്ഥകാമങ്ങളെക്കുറിച്ചുള്ള ചിന്ത)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ! ധർമ്മാർത്ഥകാമങ്ങളുടെ യാഥാർത്ഥ്യം എന്തെന്ന് അറിഞ്ഞാൽക്കൊള്ളാം. എല്ലാ നാട്ടാചാരങ്ങളും അതിലാണല്ലോ ഉറച്ചുനില്ക്കുന്നത്. എന്തിന്റെ മൂലമാണ് ഈ ധർമ്മാർത്ഥകാമങ്ങൾ! ഈ മൂന്നിന്നും എന്താണു ബീജം? ഇവ തമ്മിൽക്കലർന്നു നില്ക്കുന്നു; ചിലപ്പോൾ തനിച്ചും സ്വതന്ത്രമായും നില്ക്കുന്നു.''

ഭീഷ്മൻ പറഞ്ഞു: "ഈ ലോകത്തിലുള്ള ജനങ്ങൾ നല്ല മനഃസ്ഥിതിയോടുകൂടി ധാർമ്മികമായി ധനസമ്പാദനത്തിന്നു പരിശ്രമിക്കുകയാണെങ്കിൽ ഈ മൂന്നു ഗുണങ്ങൾ, ധർമ്മാർത്ഥകാമങ്ങൾ, ഒന്നായി ചേർന്നുനില്ക്കും. അതു സന്ദർഭം, കാരണം, കർമ്മം എന്നിവയെ അവലംബിച്ചാണ് ചേർന്നുനില്ക്കുക. കർമ്മംമൂലമാണ് നിത്യവും അർത്ഥത്തിന്റെ പ്രഭവം. അർത്ഥത്തിന്റെ ഫലമാണ് കാമം. എല്ലാം സങ്കല്പമൂലമാണ്. സങ്കല്പമോ വിഷയാത്മകവുമാണ്. എല്ലാ വിഷയങ്ങളും ആഹാരസിദ്ധിക്കായി നില്ക്കുന്നു. ത്രിവർഗ്ഗത്തിന്ന് ഇത് കാരണമാകുന്നു. ഇതിന്റെ നിവർത്തനമാണ് മോക്ഷം. ധർമ്മം ദേഹരക്ഷ ചെയ്യുന്നു; ധർമ്മത്തിന്നുള്ളതാണ് അർത്ഥം. കാമം രതിഫലമുളവാക്കുന്നു. അതുകൊണ്ട് ധർമ്മാർത്ഥകാമങ്ങൾക്കു രജോഗുണമാണ്. അതുകൊണ്ട് ഫലത്തിൽ ഇച്ഛിക്കുന്നത് പാപമാണ്. ഫലത്തിൽ ഇച്ഛിക്കാതെ കർമ്മം ചെയ്യണം. ഫലേച്ഛ ധർമ്മത്തിന്റെ മൂലമാണ്; ധർമ്മത്തെ ദുഷിപ്പിക്കുന്നതാണ്. പിശുക്ക് അർത്ഥത്തിന്ന് മലം (അഴുക്ക്) ആകുന്നു. അസന്തോഷമാണ് കാമത്തിന്റെ മലം. സ്വഗുണങ്ങളെ ത്യജിക്കുക എന്നതാണ് സർവ്വോപരി ശ്രേഷ്ഠമായിട്ടുള്ളത്. ഇതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. കാമന്ദകനും ആംഗരിഷ്ഠരാജാവും തമ്മിലുള്ള ഒരു സംഭാഷണമാണ്.

ഒരു ദിവസം കാമന്ദകമുനിയിരിക്കുന്നിടത്തുചെന്ന് ആംഗരിഷ്ഠൻ എന്ന രാജാവ് സന്ദർഭം നോക്കി സവിനയം ചോദിച്ചു.''

ആംഗരിഷ്ഠൻ പറഞ്ഞു: "കാമമോഹവശംവദനായി പാപം ഏതു രാജാവ് ചെയ്യുന്നുവോ, അവൻ പശ്ചാത്തപിക്കുന്നുണ്ടെങ്കിൽ അവന്റെ പാപം ശമിക്കുവാൻ എന്താണുപായം മഹർഷേ! അജ്ഞാനത്താൽ അധർമ്മത്തെ ധർമ്മമാണെന്നു തെറ്റായി ധരിച്ച് ചെയ്യുകയാണെങ്കിൽ നാട്ടിൽ പ്രസിദ്ധനായ അവനെ എങ്ങനെയാണ് രാജാവ് നീക്കം ചെയ്യേണ്ടത്?''

കാമന്ദകൻ പറഞ്ഞു: "ധർമ്മാർത്ഥങ്ങളെ നീക്കി കാമത്തെ മാത്രം തുടരുന്നവൻ ധർമ്മാർത്ഥങ്ങളെ ത്യജിക്കുക കാരണം അവന്ന് പ്രജ്ഞാനാശം വന്നുചേരും. പ്രജ്ഞയെ നശിപ്പിക്കുന്ന മോഹം അങ്ങനെ ധർമ്മാർത്ഥനാശകമായി ഭവിക്കും. അതുകൊണ്ട് അവനാൽ നാസ്തികത്വവും ദുഷ്പ്രവൃത്തിയും വന്നുകൂടും. ദുഷിച്ച പ്രവണതകളെ രാജാവ് തടഞ്ഞില്ലെങ്കിൽ വീട്ടിൽ വാഴുന്ന മൂർഖൻപാമ്പിനെപ്പോലെ അവനെ ജനങ്ങൾ ഭയപ്പെടും. അവനെ നാട്ടിൽ ആരും പിൻതുടരുകയില്ല. സജ്ജനങ്ങളും വിപ്രരും അവനെ അവഗണിക്കുമ്പോൾ അവന്ന് നാട്ടിൽ നില്ക്കക്കള്ളിയില്ലാതാകും. അവൻ മറ്റുള്ളവരാൽ വദ്ധ്യനുമാകും. തള്ളപ്പെട്ടവനും നിന്ദയേറ്റവനും കഷ്ടപ്പെട്ട് ജീവൻ വഹിക്കും. തള്ളപ്പെട്ടവൻ ജീവിച്ചിരുന്നാലും അവന്റെ ജീവിതം മരണതുല്യമാണ്.

ആചാര്യൻ പാപത്തിന്ന് പ്രായശ്ചിത്തം വിധിക്കുന്നുണ്ട്, ത്രയീവിദ്യ സേവിക്കുക, വിപ്രന്മാരെ സൽക്കരിക്കുക, ധർമ്മം മനസ്സിൽ കരുതുക. വലിയ തറവാട്ടിൽനിന്ന് വിവാഹം ചെയ്യുക. ക്ഷയിച്ചവരായ ധീരവിപ്രന്മാരെ സേവിക്കുക. ജപിക്കുക, ആചമിക്കുക, ധർമ്മിഷ്ഠന്മാരുമായി ബന്ധം പുലർത്തുക. ദുഷ്ടരുമായി സംബന്ധം പാടില്ല. അവരെ അകറ്റണം. നല്ല വാക്കാൽ നല്ലവരെ പ്രസാദിപ്പിക്കണം. നല്ല ഉപകാരങ്ങൾ ചെയ്യണം. പരന്മാരുടെ ഗുണങ്ങളെ വാഴ്ത്തുകയും ഞാൻ നിന്റെ ആളാണ് എന്നു പറയുകയും വേണം. ഇങ്ങനെയൊക്കെ ചെയ്താൽ അവന്റെ പാപം നശിച്ച് അവൻ നല്ലവനാകും ബഹുമാന്യനുമാകും. അതിൽ യാതൊരു സംശയത്തിനും അവകാശമില്ല. കൃച്ഛ്റമായ മഹാപാപങ്ങൾപോലും ഇപ്രകാരമുള്ള നല്ല നടപടിമൂലം നശിപ്പിക്കാം. ഗുരുജനങ്ങൾ ശ്രേഷ്ഠമായ ധർമ്മമെന്തെന്നു പറയുന്നുവോ അതു നീ ചെയ്യുക. ഭവാൻ ഗുരുപ്രസാദത്താൽ വലിയ ശ്രേയസ്സ് നേടും.''

**124. ശീലവർണ്ണനം – (ധൃതരാഷ്ട്രൻ ദുര്യോധനന്ന് പറഞ്ഞുകൊടുത്ത ഇന്ദ്രപ്രഹ്ലാദന്മാരുടെ കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "ലോകത്തിലുള്ള ജനങ്ങളൊക്കെ ഹേ നരശ്രേഷ്ഠാ, ശീലം എല്ലാ ധർമ്മത്തിനും മൂലമാണെന്നും ശീലത്തിന്നപ്പുറം ഒന്നുമില്ലെന്നുമൊക്കെ പുകഴ്ത്തിപ്പറയുന്നു. എന്നാൽ ധർമ്മജ്ഞാ! ഞാൻ അതിൽ സംശയിക്കുന്നു. ഇതിന്റെ പരമാർത്ഥം അങ്ങു നന്നായി പറഞ്ഞുതരിക.കേൾക്കാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. മുഴുവനും പറഞ്ഞുതന്നാലും. ഈ പുകഴ്ത്തപ്പെടുന്ന സൗശീല്യമെന്നത് എങ്ങനെ ലഭിക്കും? കേൾക്കാൻ ആഗ്രഹമുണ്ട്! സൗശീല്യത്തിന്റെ അടയാളമെന്താണെന്ന് ഹേ വാഗ്മിസത്തമാ, അങ്ങു പറഞ്ഞുതന്നാലും!''

ഭീഷ്മൻ പറഞ്ഞു: "മുമ്പ് ദുര്യോധനൻ നിന്റെ ശ്രീ കണ്ടു സന്തപ്തനായി ഒരു ദിവസം ധൃതരാഷ്ട്രന്റെ അടുത്തുചെന്നു സങ്കടം പറഞ്ഞു. അന്ന് അനുജന്മാരോടുകൂടി നീ സഭയിൽ ശ്രീമാനായി വാഴുകയായിരുന്നു. നിന്റെ ആ സഭയും അതിരറ്റ സമൃദ്ധിയും കണ്ട് ദുര്യോധനൻ ദീനനായി പറയുന്നത് ധൃതരാഷ്ട്രൻ ശ്രദ്ധിച്ചു കേട്ടു. അവന്റെകൂടെ കർണ്ണൻ മുതലായവരും

അപ്പോൾ ഉണ്ടായിരുന്നു. ധൃതരാഷ്ട്രൻ ദുര്യോധനനോട് അവന്റെ സുഹൃത്തുക്കൾ കേൾക്കെ പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ ദുര്യോധനാ, ഉണ്ണീ, നീ ദുഃഖിക്കുവാൻ എന്താണു കാരണം? അതിന്റെ കാരണമൊക്കെ വിശദമായി ഞാൻ കേൾക്കട്ടെ! കാര്യം അറിഞ്ഞാൽ നിന്റെ ദുഃഖം നീക്കുന്നതിനുള്ള മാർഗ്ഗം ഞാൻ ചിന്തിക്കാം. നന്നായി നീ നിന്നാൽ മതി. വിഷമിക്കേണ്ടാ, പറയൂ. നീയും വലിയ ഐശ്വര്യം നേടിയിട്ടുണ്ട്. നിന്റെ ഭ്രാതാക്കളും, കിങ്കരന്മാരും, മിത്രങ്ങളും നിന്റെ സകലസംബന്ധികളും ശ്രീയോടെയല്ലേ ജീവിക്കുന്നത്? നീ പട്ടുടുക്കുന്നു, മാംസവും ചോറും നന്നായി പാകം ചെയ്തു കഴിക്കുന്നു, നല്ല കുതിരകളെപ്പൂട്ടിയ രഥത്തിൽ സഞ്ചരിക്കുന്നു. ഇങ്ങനെ ഐശ്വര്യവാനായ നീ എന്തേ ഇങ്ങനെ വിളർത്തുവരാൻ?"

ദുര്യോധനൻ പറഞ്ഞു: "പതിനായിരം മഹാത്മാക്കളായ സ്നാതകന്മാർ യുധിഷ്ഠിരന്റെ ഗൃഹത്തിൽ പൊന്നിൻകിണ്ണത്തിൽ ഉണ്ണുന്നു. ദിവ്യപുഷ്പാഢ്യമായ ആ അതിമനോഹരമായ സഭയും ഞാൻ നോക്കിക്കണ്ടു. തിത്തിരിനിറത്തിലുള്ള കുതിരകളെപ്പൂട്ടിയ രഥങ്ങളും, പലമാതിരി വിചിത്രവസ്ത്രങ്ങളും കണ്ടു. വൈശ്രവണതുല്യമായി വർദ്ധിച്ച സമൃദ്ധിയേയും ഞാൻ കണ്ടു. ഇവയെല്ലാം എന്റെ ശത്രുക്കളായ പാണ്ഡവരിൽക്കണ്ടു അച്ഛാ ഞാൻ! എനിക്കു പരശ്രീ സഹിക്കുന്നില്ല. അതു കണ്ടിട്ടാണ് ഈ ദുഃഖം, അതാണ് എന്നെ ഇങ്ങനെ വിളർത്തവനാക്കിയത്!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഉണ്ണീ, നീ യുധിഷ്ഠിരനുള്ളപോലെയോ, അതിൽ കൂടുതലായോ ശ്രീ ഇച്ഛിക്കുന്നതിൽ തെറ്റു ഞാൻ പറയുന്നില്ല. എന്നാൽ അത് ഇച്ഛിക്കുന്നവൻ ഹേ നരവ്യാഘ്രാ, ആദ്യമായി നേടേണ്ടത് ശീലഗുണമാണ്. അതുള്ളവനേ ശ്രീ നേടാൻ കഴിയൂ. ശീലം നന്നായവന്ന് മൂന്നുലോകവും നേടാൻ കഴിയും. ശീലവാന്മാർക്ക് ഈ ലോകത്തിൽ നേടാൻ കഴിയാത്തതൊന്നുമില്ല. മാന്ധാതാവ് ഒറ്റ രാവുകൊണ്ടു പാരിടം നേടി. ജനമേജയൻ മൂന്നുദിവസംകൊണ്ടു പാരിടം നേടി. നാഭാഗൻ ഏഴുദിവസംകൊണ്ടു പാരിടംനേടി. ഈ മഹാന്മാരായ രാജാക്കന്മാരെല്ലാവരും ദയാന്വിതന്മാരും ശീലവാന്മാരുമായിരുന്നു. അവരുടെ ശീലഗുണത്താൽ (ശീലഗുണം കൊടുത്ത്) വിലയ്ക്കു വാങ്ങിയതാണ്, ഗുണക്രീതമായി കിട്ടിയതാണ് പാരിടം."

ദുര്യോധനൻ പറഞ്ഞു: "അച്ഛാ, അങ്ങനെയുള്ള ആ ശീലഗുണം എനിക്കും വേണമെന്നു ഞാൻ ആഗ്രഹിക്കുന്നു! അത് എനിക്കെങ്ങനെ കിട്ടും? ആ ശീലഗുണംകൊണ്ട് മഹത്തായ പാരിടം മുഴുവൻ അവർക്കു കിട്ടിയില്ലേ?"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നാട്ടിൽ പറഞ്ഞുവരാറുണ്ട്. അതു ശീലഗുണത്തെക്കുറിച്ച് പണ്ടു നാരദൻ പറഞ്ഞതാണ്.

പണ്ട് പ്രഹ്ലാദൻ വമ്പനായ ദേവേന്ദ്രന്റെ രാജ്യം പിടിച്ചടക്കി. പ്രഹ്ലാദന്റെ ശീലഗുണംകൊണ്ടാണ് ആ ദൈത്യേന്ദ്രന് മൂന്നു ലോകവും പിടിച്ചടക്കുവാൻ കഴിഞ്ഞത്.

ഈ സന്ദർഭത്തിൽ ഇന്ദ്രൻ ബൃഹസ്പതിയെക്കണ്ട് അഭ്യർത്ഥിച്ചു: 'എന്റെ ശ്രേയസ്സിന്നുള്ള മാർഗ്ഗം അങ്ങ് ഉപദേശിക്കണേ! രാജ്യം നഷ്ടപ്പെട്ട ഈ സന്ദർഭത്തിൽ അതു കിട്ടുവാൻ എന്തു മാർഗ്ഗം?' ഉടനെ ഇളക്കമില്ലാത്ത ശ്രേയസ്സിനെപ്പറ്റിയുള്ള അറിവ് ബൃഹസ്പതി ഇന്ദ്രന്നുപദേശിച്ചു. 'ഇതുമാത്രമാണ്' ശ്രേയസ്സിന്നു വേണ്ടതെന്നു പറഞ്ഞപ്പോൾ അതിലും മെച്ചപ്പെട്ടതെന്താണെന്നു വീണ്ടും ഇന്ദ്രൻ ചോദിച്ചു."

ബൃഹസ്പതി പറഞ്ഞു: 'ഉണ്ണീ, ഇന്ദ്രാ! നീ യോഗ്യനായ ഭാർഗ്ഗവനെക്കാണുകയാണെങ്കിൽ അവൻ നിനക്ക് ഇതിനേക്കാൾ മഹത്തായ ഉപദേശം നല്കും. നീ അവന്റെ അടുത്തു ചെന്ന് ചോദിക്കുക! നിനക്കു നന്മ വരും!' അങ്ങനെ ഇന്ദ്രൻ ദ്യുതിമാനായ ശുക്രന്റെ അടുത്തുചെന്ന് വളരെ ജ്ഞാനം ഐശ്വര്യസിദ്ധിക്കുവേണ്ടി നേടി. പിന്നെ ശതക്രതു ശുക്രനോടു ചോദിച്ചു: 'മഹാത്മാവേ ഇതിനേക്കാൾ മേലെയായി ഇനി വല്ലതും ജ്ഞാനം എനിക്കു ലഭിക്കുമോ? ഇതിനേക്കാൾ മെച്ചപ്പെട്ട ശ്രേയസ്സു ലഭിക്കുവാൻ എന്താണ് വഴി?' അങ്ങനെ ഇന്ദ്രൻ ചോദിച്ചപ്പോൾ, 'ഇതിനേക്കാൾ മെച്ചപ്പെട്ട ജ്ഞാനം സർവ്വജ്ഞനായ പ്രഹ്ലാദനിലുണ്ട്' എന്നു ശുക്രൻ മറുപടി പറഞ്ഞു. ഇതു കേട്ട് ഇന്ദ്രൻ സന്തോഷിച്ചു. പിന്നെ ബ്രാഹ്മണരൂപം കൈക്കൊണ്ട് ഇന്ദ്രൻ പ്രഹ്ലാദന്റെ അടുത്തുചെന്നു. മേധാവിയായ പാകശാസനൻ അങ്ങനെ ചെന്ന് ശ്രേയസ്സിന്നുള്ള മാർഗ്ഗമെന്തെന്നറിയുവാൻ ആഗ്രഹമുണ്ടെന്ന് പ്രഹ്ലാദനെ അറിയിച്ചു.'

പ്രഹ്ലാദൻ പറഞ്ഞു: 'ഹേ, ദ്വിജർഷഭാ, ഞാൻ ത്രൈലോക്യ രാജ്യഭാരം വഹിക്കുകയാൽ എനിക്കു സമയം കിട്ടുന്നില്ല. അത്തരം കാര്യങ്ങൾ പറയുവാനും ഉപദേശിക്കുവാനും. അതുകൊണ്ട് ഞാനിപ്പോൾ പറയുന്നില്ല.' ഇതു കേട്ടു ബ്രാഹ്മണൻ പ്രഹ്ലാദനോടു പറഞ്ഞു: 'മഹാത്മാവേ, അങ്ങയ്ക്കു അതിനുള്ള നല്ല സന്ദർഭം ലഭിക്കുമ്പോൾ എന്നെ വിളിച്ച് മുഖ്യമായും ഞാൻ ആചരിക്കേണ്ടതെന്തെന്ന് ഉപദേശിക്കണേ!'

അങ്ങനെ പ്രഹ്ലാദരാജാവ് ആ ബ്രാഹ്മണനിൽ പ്രസാദിച്ചു. 'അങ്ങനെയാകട്ടെ!' എന്നു മറുപടി പറഞ്ഞു. ആ ബ്രാഹ്മണൻ അവിടെ താമസിച്ച് പ്രഹ്ലാദനെ ഗുരുവൃത്തിയോടെ ശുശ്രൂഷിച്ചു. താൻ ശിഷ്യന്റെ നിലയ്ക്ക് അവിടെ താമസിച്ചു. സർവ്വഭാവത്താലും പ്രഹ്ലാദനെ തൃപ്തിപ്പെടുത്തി. അങ്ങനെ പലപ്പോഴും പല ചോദ്യവും ചോദിച്ച് ഉത്തമമായ ജ്ഞാനംനേടി ഒരു ദിവസം ബ്രാഹ്മണൻ ചോദിച്ചു: 'ധർമ്മജ്ഞനായ പ്രഹ്ലാദാ! അങ്ങ് എങ്ങനെയാണ് ത്രൈലോക്യരാജ്യം നേടിയത്?"

പ്രഹ്ലാദൻ പറഞ്ഞു: 'ഞാൻ ഒരിക്കലും വിപ്രരിൽ അസൂയപ്പെടുകയില്ല. ഞാൻ രാജാവാണ്; എന്നാലും ഞാൻ വിപ്രരോട് അസൂയപ്പെടുകയില്ല. അവർ എന്തു പറയുന്നുവോ അത് കാമ്യമായി ഞാൻ കേൾക്കും. അതുപോലെ നടക്കും. അവരോട് ഞാൻ വിശ്വാസപൂർവ്വം കാര്യം പറയും. ഞാൻ എന്നും എന്നെ അടക്കി നിർത്തും. എന്നെ, ശുക്രന്റെ നീതി അനുസരിക്കുന്ന എന്നെ, ജിതേന്ദ്രിയനും നിയതനുമായ എന്നെ, അക്രോധനും ധർമ്മശീലനുമായ എന്നെ, രാജാക്കന്മാർ തേനിനെ തേനീച്ച എന്നപോലെയാണ് ആശ്രയിക്കുന്നത്. അങ്ങനെയുള്ളവനായ ഞാനോ വാക്ക്, വിദ്യ, രസങ്ങൾ ഇവയിൽ മികച്ചുനില്ക്കുവാൻ ആഗ്രഹിക്കുന്നുമില്ല. നക്ഷത്രങ്ങൾക്ക് ചന്ദ്രനെന്നപോലെയും, സ്വജാതിക്കാർക്ക് അഗ്ര്യനായും, ഞാൻ അഭിമാനിക്കുന്നില്ല. ഇതാണ് മന്നിൽ അമൃതായിട്ടുള്ളത്. ഇതാണ് മുഖ്യമായും കാണേണ്ടതായ സത്യം. ബ്രാഹ്മണന്റെ മുഖത്തുനിന്നു ശുക്രന്റെ നീതി കേൾക്കുകയും അതനുസരിച്ച് നടക്കുകയും വേണം. അത്രത്തോളമായാൽ ശ്രേയസ്സായി' എന്ന് പ്രഹ്ലാദൻ ബ്രാഹ്മണനോടു പറഞ്ഞു. അവൻ ശുശ്രൂഷിച്ച ദൈത്യരാജാവായ പ്രഹ്ലാദൻ വീണ്ടും പറഞ്ഞു. 'ഹേ ദ്വിജോത്തമാ, ഞാൻ നിന്നിൽ പ്രീതനായിരിക്കുന്നു. നീ എന്നോടു ചെയ്ത ആ ഗുരുശുശ്രൂഷയാൽ ഞാൻ സന്തോഷിക്കുന്നു. നീ എന്നിൽ നിന്ന് വരം വരിച്ചുകൊള്ളുക. ഞാൻ തീർച്ചയായും നീ ആഗ്രഹിക്കുന്ന വരം നല്കാം. നിനക്കു നന്മവരട്ടെ!' ബ്രാഹ്മണൻ ഇതുകേട്ട് പ്രീതനായി പ്രഹ്ലാദനോട് ഞാൻ 'വരം വാങ്ങിക്കുന്നു.' എന്നു പറഞ്ഞു.

ബ്രാഹ്മണൻ പറഞ്ഞു: 'രാജാവേ, ഭവാൻ എന്നിൽ പ്രസാദിക്കുന്നുണ്ടെങ്കിൽ, എനിക്കു നന്മനേരുന്നുണ്ടെങ്കിൽ, ഭവാന്റെ ശീലം എനിക്കു ലഭിക്കണമെന്ന് ഒരു ആഗ്രഹം എന്നിലുണ്ട്. അതാണ് ഞാൻ അങ്ങയിൽനിന്ന് ആശിക്കുന്ന വരം!

ദൈത്യേന്ദ്രൻ ഇതുകേട്ട് പ്രസന്നനായി. എങ്കിലും ഉടനെ ഉള്ളിൽ അവന്നു ഭയവും ഉദിച്ചു. വിപ്രൻ വരം ചോദിച്ചതുകേട്ടപ്പോൾ ഇവൻ അല്പതേജസ്വിയല്ല, സാധാരണക്കാരനല്ല, എന്നു പ്രഹ്ലാദന്റെ ഉള്ളിൽ തോന്നി. അപ്പോഴും വിസ്മയത്തോടെ പ്രഹ്ലാദൻ പറഞ്ഞു: 'അങ്ങനെയാകട്ടെ!'

പ്രഹ്ലാദൻ വിപ്രന്നു വരം നല്കിയെങ്കിലും ഇണ്ടലോടെ ഇരുന്നു. അങ്ങനെ വരം വാങ്ങി ബ്രാഹ്മണൻ പോയപ്പോൾ അദ്ദേഹം വല്ലാത്ത ചിന്തയിൽ മുങ്ങിപ്പോയി.

പ്രഹ്ലാദൻ അങ്ങനെ ചിന്തിച്ചിരിക്കുന്ന സമയത്ത് അദ്ദേഹത്തിൽനിന്ന് മഹത്തായ പ്രഭ ഒരു രൂപം കൈക്കൊണ്ട് ഉയർന്നു. ദേഹം എടുത്ത തേജസ്സായിരുന്നു അത്. അത് പ്രഹ്ലാദന്റെ ദേഹം വിട്ടു. തന്റെ മുമ്പിൽ പ്രഭയോടെ നില്ക്കുന്ന ആ രൂപത്തോട് അദ്ദേഹം ചോദിച്ചു: 'നീ ആരാണ്?' എന്ന്, അവനോട് ആ സത്വം മറുപടി പറഞ്ഞു. 'ഞാൻ ശീല' മാണ്. ഞാൻ, ഭവാൻ വിട്ടതുമൂലം പോവുകയാണ്. രാജാവേ, ഞാൻ ഇനി ആ ശ്ലാഘ്യനായ ബ്രാഹ്മണനിൽച്ചെന്ന് വാഴുവാനാണു വിചാരിക്കുന്നത്. ശിഷ്യത്വം സ്വീകരിച്ച് നിന്നെ പൂജിച്ച് ഇവിടെ വാണ ആ മഹാശയനായ ബ്രാഹ്മണനില്ലേ അവനിൽ അധിവസിക്കുവാനാണ് ഞാൻ പോകുന്നത്?' എന്നുപറഞ്ഞ് ആ തേജസ്സ്-ശീലം-അവിടെ മറഞ്ഞു. പിന്നെ ഇന്ദ്രനിൽചെന്നു കയറുകയും ചെയ്തു.

ആ തേജസ്സ് പോയഉടനെ തത്തുല്യനായ മറ്റൊരുത്തനും പ്രഹ്ലാദന്റെ ദേഹംവിട്ട് പോയി. 'അവനോടും അദ്ദേഹം ചോദിച്ചു: 'നീ ആരാണ്?' അവൻ മറുപടി പറഞ്ഞു. "ഞാൻ ധർമ്മ" മാണ്. ഞാൻ ആ ദ്വിജനെ അന്വേഷിച്ചുപോവുകയാണ്! ഹേ ദൈത്യേന്ദ്രാ ഞാൻ പോകട്ടെ! ശീലം ഉള്ളേടത്തേ ഞാൻ അധിവസിക്കൂ!'

അങ്ങനെ ശീലവും, ധർമ്മവും പോയതിന്നുശേഷം വേറെ ഒരുത്തനുണ്ട് മഹാത്മാവായ പ്രഹ്ലാദന്റെ മെയ്‌വിട്ടു പുറപ്പെടുന്നു! തേജസ്സാൽ ജ്വലിക്കുന്ന അവനോട് അദ്ദേഹം ചോദിച്ചു: 'നീ ആരാണ്?' ആ ചോദ്യം കേട്ടപ്പോൾ ആ തേജസ്വി പറഞ്ഞു: 'ഹേ ദൈത്യേന്ദ്രാ! "ഞാൻ സത്യ"മാണ്. ഞാൻ ധർമ്മത്തിന്റെ പിന്നാലെ പോകുന്നവനാണ്. ധർമ്മത്തെ അനുയാത്രചെയ്യുന്നവനാണ്.

ആ സത്യം പോയനേരത്ത് വൻപനായ വേറെ ഒരു പുരുഷനും പ്രഹ്ലാദനിൽനിന്നു പുറപ്പെട്ടു. അവനെക്കണ്ട് പ്രഹ്ലാദൻ ചോദിച്ചു. 'അങ്ങ് ആരാണ്?' ആ മഹാബലൻ മറുപടി പറഞ്ഞു. 'ഹേ പ്രഹ്ലാദാ', ഞാൻ, "വൃത്ത"മാണ് സത്യമുള്ളേടത്തേ ഞാൻ വസിക്കൂ അങ്ങനെ വൃത്തം പോയസമയത്തു മറ്റൊരു മഹാത്മാവുണ്ട് പ്രഹ്ലാദനിൽ നിന്നു പുറപ്പെടുന്നു. ഭയങ്കരമായ ശബ്ദത്തിൽ അവൻ പ്രഹ്ലാദനോടു വിളിച്ചുപറഞ്ഞു: 'ഹേ രാജാവേ', ഞാൻ "ബലം" ആണ്. എവിടെ വൃത്തമുണ്ടോ. അവിടെ ഞാനുണ്ട് ഇവരെല്ലാം വിട്ടിറങ്ങിയപ്പോൾ പ്രഭാമയിയായ ഒരു ദേവി അവനെ വിട്ടിറങ്ങി. അവളോട് അദ്ദേഹം ചോദിച്ചു. 'ദേവീ, നീ ആരാണ്?' അവൾ മറുപടി പറഞ്ഞു. 'വീരനായ രാജാവേ', ഞാൻ "ശ്രീ"യാണ്. അങ്ങയിൽ ഇഷ്ടംപോലെ അധിവസിച്ചു. സത്യപരാക്രമാ! ഇപ്പോൾ ഞാൻ അങ്ങയെ വിട്ടു പോവുകയാണ്. ബലം എവിടെയുണ്ടോ, അവിടെയേ ഞാൻ വസിക്കുകയുള്ളു.'

മഹാത്മാവായ പ്രഹ്ലാദന്ന് ഈ സന്ദർഭത്തിൽ വലിയ ഭയം ഉണ്ടായി. അവൻ ശ്രീദേവിയോടു ചോദിച്ചു: 'ഹേ ലക്ഷ്മീദേവീ, കമലാലയവാസിനീ, നീ എങ്ങോട്ടു പോകുന്നു? ദേവീ, നീ സത്യവ്രതയാണല്ലോ ലോകത്തിൽ പരമേശ്വരിയാണല്ലൊ. ഭവതിയോടു ഞാൻ ഒന്നു ചോദിക്കുന്നു. എന്റെ അടുത്ത് വന്നുകൂടി എന്നെ ഗുരുഭക്തിയോടെ ശുശ്രൂഷിച്ച് പ്രീതിപ്പെടുത്തിപ്പോയ ആ ബ്രാഹ്മണ ശ്രേഷ്ഠൻ ആരാണ്? ശരിയായ വിവരം അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു!'

ശ്രീ പറഞ്ഞു: 'പ്രഭോ, ആ ബ്രാഹ്മണൻ സാക്ഷാൽ ദേവേന്ദ്രനാണ്. ബ്രഹ്മചാരിയായി നിന്നിൽനിന്നു പഠിച്ച അവൻ ശക്രനാണ്. അവൻ നിന്നിൽനിന്ന് ത്രൈലോക്യൈശ്വര്യവും നേടി. ഹേ ധർമ്മജ്ഞാ! നീ ശീലംകൊണ്ടാണല്ലോ മൂന്നു ലോകവും നേടിയത്. അതറിഞ്ഞ് ദേവേന്ദ്രൻ നിന്നിൽനിന്നു നിന്റെ ശീലം നേടി പ്രഭോ! ധർമ്മം, പിന്നെ സത്യം, പിന്നെ വൃത്തം, പിന്നെ ബലം, പിന്നെ ഈ ഞാൻ-ഇവരൊക്കെ ശീലത്തെ ആധാരമാക്കി നിലകൊള്ളുന്നവരാണ്. ഹേ മഹാപ്രാജ്ഞാ! അതിൽ ഒരിക്കലും സംശയിക്കേണ്ടതില്ല."'

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ ശ്രീയും പോയി. അങ്ങനെ അവരൊക്കെ പ്രഹ്ലാദനെ വിട്ടുപോയി യുധിഷ്ഠിരാ! ഇതു കേട്ടപ്പോൾ ദുര്യോധനൻ വീണ്ടും ധൃതരാഷ്ട്രനോടു ചോദിച്ചു: 'അച്ഛാ! ശീലത്തിന്റെ തത്ത്വം എന്തെന്നറിയുവാൻ എനിക്കാഗ്രഹമുണ്ട്. ഈ ശീലം എന്നു പറയുന്ന വസ്തുവുണ്ടല്ലോ. അച്ഛാ! അത് എങ്ങനെ കൈയിൽക്കിട്ടും? അതിനെ പിടിക്കുവാനുള്ള കൗശലം പറഞ്ഞുതരണേ!

ധൃതരാഷ്ട്രൻ പറഞ്ഞു: "യോഗ്യനായ പ്രഹ്ലാദൻ അതിന്നുള്ള ഉപായം പറഞ്ഞിട്ടുണ്ട്. ശീലം സമ്പാദിക്കുവാനുള്ള ഉപായം ചുരുക്കത്തിൽ ഞാൻ പറഞ്ഞുതരാം. മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും എല്ലാ ജീവിയിലും അഹിംസ പാലിക്കുക, അനുഗ്രഹിക്കുക, ദാനം ചെയ്യുക. ഇതാണ് പ്രശസ്തമായ ശീലം എന്നുപറയുന്നത്. അന്യർക്ക് ഹിതമല്ലാത്തതും തനിക്കുവേണ്ടതുമായ കർമ്മം അത് പരുഷമാണെന്നു തോന്നിയാൽ, ലജ്ജാകരമായ ആ കർമ്മം ചെയ്യാതിരിക്കണം. സദസ്സിൽ പ്രാജ്ഞന്മാർ പുകഴ്ത്തുന്ന കർമ്മങ്ങൾ ഏതോ അത് ചെയ്യണം. ഇതാണ്, ശീലത്തിന്റെ സ്വഭാവം. അത് ഞാൻ ചുരുക്കമായി നിന്നോടു പറഞ്ഞു. കുരുസത്തമാ, നീ മനസ്സിലാക്കിയോ? ഇനി ഒരു കാര്യംകൂടെ പറയാം. ചിലപ്പോൾ ശീലം കെട്ടവരും ശ്രീ നേടിയേക്കും. ഉണ്ണീ, അത് ദീർഘകാലം നില്ക്കില്ല. ക്ഷണത്തിൽ അതു വേരോടെ നശിച്ചുപൊയ്ക്കളയും.

ഇങ്ങനെ അതിന്റെ തത്ത്വംപോലെ മനസ്സിലാക്കി പുത്രാ, നീ ശീലവാനാവുക. നീ ധർമ്മജനേക്കാൾ മെച്ചപ്പെട്ടവനായി ശ്രീ കൊതിക്കുന്നുണ്ടെങ്കിൽ അതാണ് വേണ്ടത്."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം രാജാവായ ധൃതരാഷ്ട്രൻ ദുര്യോധനനോട് ഉപദേശിച്ചു. ഹേ കൗന്തേയാ, നീ അപ്രകാരം അനുവർത്തിക്കുക. എന്നാൽ നീ തീർച്ചയായും അതിന്റെ ഫലം അനുഭവിക്കും."

**125. ഋഷഭഗീത – (സുമിത്രന്റെയും ഋഷഭന്റെയും കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, പുരുഷനിൽ മികച്ച ഗുണം ശീലമാണെന്ന് അങ്ങു പറഞ്ഞു. ഇനി 'ആശ' എന്നാൽ എന്താണ് എന്നും 'ആശ' എന്നത് എങ്ങനെ ഉണ്ടായി എന്നും പറഞ്ഞുകേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. എനിക്ക് ഇങ്ങനെ വലിയ ഒരു സംശയം വന്നുകൂടിയിട്ടുണ്ട്. അതു തീർത്തുതരുവാൻ അങ്ങയല്ലാതെ ആരുമില്ല. പരപുരഞ്ജയനായ പിതാമഹാ! സുയോധനനിൽ എനിക്ക് ഒരു വലിയ ആശ ഉദിച്ചിരുന്നു. യുദ്ധം വന്നുകഴിഞ്ഞാൽ അവൻ യുക്തമായത് പ്രവർത്തിക്കുമെന്നായിരുന്നു എന്നിൽ വന്നുചേർന്ന ആ ആശ. എല്ലാ പുരുഷന്മാർക്കും ഉണ്ടാകും വലിയ ആശ. ആ ആശകെട്ടാൽ ദുഃഖമായി. മരണംതന്നെ നിരാശമൂലം വന്നുചേരും. ആ ദുരാത്മാവായ ദുര്യോധനൻ എന്നെ ആശകെട്ടവനായ ദുർബുദ്ധിയാക്കിക്കളഞ്ഞു. ആ ധാർത്തരാഷ്ട്രന്റെ പ്രവൃത്തിമൂലം വന്നുചേർന്ന മന്ദതയെ ഭവാൻ കാണുന്നില്ലേ? അല്ലയോ കുരുകുലശ്രേഷ്ഠാ, ആശ മലയേക്കാളും, ആകാശത്തേക്കാളും വലുതാണെന്ന് എനിക്കു തോന്നുന്നു. അത് ഏറ്റവും ദുർഗ്രാഹ്യവും ദുർല്ലഭവുമാണ്. ഇതിനേക്കാൾ ഏറെ ദുർല്ലഭമായി എന്തുണ്ട് പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "ഇക്കാര്യത്തിൽ ഞാൻ ഒന്നു പറയുന്നു: അത് യുധിഷ്ഠിരാ, നീ കേട്ട് ധരിക്കുക. അത് നടന്ന ഒരു കഥയാണ്. 'സുമിത്രന്റേയും ഋഷഭന്റേയും കഥ' യാണ്.

ഒരു ദിവസം ഹൈഹയരാജ്യത്തിലെ സുമിത്രൻ എന്ന രാജാവ് വനത്തിൽ വേട്ടയാടുവാൻ പോയി. അവൻ അമ്പെയ്ത് ഒരു മാനിന്റെ പിന്നാലെ ഓടി. ശരമേറ്റ മാൻ അതുംകൊണ്ട് ഓടി. മാനിന്റെ ദ്രുതഗമനം കണ്ട് രാജാവും അതിനെ ഇപ്പോൾ പിടിക്കാമെന്നുവെച്ച് ഓടി. അങ്ങനെ രാജാവ് കൂടെയുള്ള സൈന്യസന്നാഹങ്ങളെയൊക്കെ വിട്ട് ആ മാനിനെ പിൻതുടർന്നു.

മാൻ കണ്ട വഴിക്ക് ഓടി. ഒരു മുഹൂർത്തസമയം സമനിലത്തുകൂടി ഓടി. രാജാവാണെങ്കിൽ യൗവനയുക്തനായ ചെറുപ്പക്കാരൻ, നെഞ്ഞൂക്കാണെങ്കിൽ കുറച്ചു കൂടുതലും! വില്ലും വാളും ചട്ടയുമായി അവൻ മാനിനെ വീണ്ടും പിൻതുടർന്നു. അങ്ങനെ

രാജാവ് നദങ്ങളും, നദികളും, തോടുകളും, വരണ്ട പല്വലങ്ങളും, പൂത്ത കാടുകളും, മേടുകളും കടന്ന് ചുറ്റിത്തിരിഞ്ഞ് ഒറ്റയ്ക്കായി. അവൻ ആ മൃഗത്തെ പിൻതുടർന്ന് ഓടി.

രാജാവിന്റെ അമ്പുകൾ ധാരാളം ഏറ്റ ആ മൃഗം, ആ ധീരനായ രാജാവിനെ കളിപ്പിക്കുന്നമട്ടിൽ വിട്ട് ഓടുകയും വീണ്ടും അദ്ദേഹത്തിന്റെ മുമ്പിൽ തുള്ളിക്കളിക്കുകയും വീണ്ടും പായുകയും ചെയ്തു. ശത്രുകർശനനായ രാജാവ് മർമ്മം പിളരുന്ന നിശിതമായ ഘോരബാണം വില്ലിൽത്തൊടുത്ത് മൃഗത്തിന്റെ നേരെ വിട്ടു. ഉടനെ ഒരു വിളിപ്പാടകലെ ആ മൃഗയൂഥപയൂഥപനായ മൃഗം അമ്പിന്റെ ലക്ഷ്യത്തിൽനിന്ന് തെറ്റിച്ചാടിയൊഴിഞ്ഞ് രാജാവിനെ പുച്ഛിക്കുന്ന മട്ടിൽ നിന്നു. തേജസ്സേറിയ ആ ബാണം ലക്ഷ്യത്തിൽ കൊള്ളാതെ നിലത്തു വീണപ്പോൾ മാൻ ഗഹനമായ കാട്ടിലേക്കോടി. രാജാവ് അതിനെ പിൻതുടർന്നു ഓടുകയും ചെയ്തു."

**126. ഋഷഭഗീത – (സുമിത്രന്റേയും ഋഷഭന്റേയും കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "മഹാരണ്യത്തിൽക്കടന്ന് താപസാശ്രമഭൂമിയിൽച്ചെന്നു രാജാവ് തളർന്ന മട്ടിൽ ഇരുന്നുപോയി. വില്ലുധരിച്ചവനും വിശന്നു തളർന്നവനുമായ അവനെക്കണ്ട് അവിടെയുള്ള മഹർഷികൾ ഒത്തുകൂടി വിധിപോലെ പൂജിച്ചു. മുനിമാർ ചെയ്ത സൽക്കാരം സ്വീകരിച്ച് രാജാവ് ആ തപോമുഖ്യന്മാരോടെല്ലാം തപസ്സിനെക്കുറിച്ചും മറ്റും കുശലം ചോദിച്ചു. ആ രാജാവിന്റെ കുശലവാക്കുകൾ സസന്തോഷം സ്വീകരിച്ച് തപസ്വികളായ മുനിമാർ രാജാവിനോട് വനത്തിൽ വന്ന കാര്യത്തെപ്പറ്റി ചോദിച്ചു. 'എന്തു കാര്യത്തിന്നാണ് ഹേ സുമുഖാ, അങ്ങു തപോവനത്തിലേക്ക് എഴുന്നള്ളിയത്? അങ്ങ് കാൽനടയായി വില്ലും ആവനാഴിയും വാളുമായിട്ടാണല്ലോ വന്നിരിക്കുന്നത്! അതു കേൾക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. എവിടെനിന്നാണ് മാനദാ, അങ്ങു വന്നത്? അങ്ങ് ഏതു വംശത്തിലാണു ജാതനായത്? അങ്ങയുടെ പേര് എന്താണ്? എല്ലാം പറഞ്ഞുകേൾക്കാൻ ആഗ്രഹിക്കുന്നു.' ഉടനെ രാജാവ് എല്ലാ വിപ്രന്മാരേയും വന്ദിച്ച് ന്യായംപോലെ തന്റെ വൃത്താന്തം പറഞ്ഞു ഭരതർഷഭാ!"

രാജാവു പറഞ്ഞു: "ഞാൻ ഹേഹയവംശത്തിൽ പിറന്നവനാണ്. മിത്രനന്ദനനായ സുമിത്രനാണ്. ഞാൻ മൃഗങ്ങളെ ശരങ്ങൾവിട്ട് സംഹരിച്ചു നടക്കുകയാണ്. വലിയ ഒരു പടയോടും മന്ത്രിമാരോടും ഭാര്യയോടുംകൂടി ഞാൻ വേട്ടയാടി ഈ വലിയ വനത്തിൽ വന്നുചേർന്നു. ഞാൻ ഒരു മാനിനെ അമ്പെയ്തു. ശരം തറച്ചിട്ടും ഓടിപ്പോയ ആ മാനിനെ ഞാൻ പിന്തുടർന്ന് ഓടി. അങ്ങനെ ഓടിത്തളർന്ന് ഞാൻ ഈ കാട്ടിൽ യദൃച്ഛയാൽ ഭവാന്മാരുടെ മുമ്പിൽ വന്നു ചേർന്നു ഞാൻ ശ്രീ നഷ്ടപ്പെട്ടവനായി, ആശ കെട്ടവനായി തളർന്ന് ഇതാ ഭവാന്മാരുടെ മുമ്പിൽ എത്തിയിരിക്കുന്നു. ഞാൻ കൂട്ടം പിരിഞ്ഞ്, ഏകനായി, തളർന്ന്, ഹതാശനായി, ലക്ഷണം കെട്ടവനായി നിങ്ങളുടെ ആശ്രമത്തിലെത്തിയിരിക്കുന്നു. ഇതിലും അധികമായ ദുഃഖം എന്തുണ്ട് സംഭവിക്കുവാൻ! രാജചിഹ്നവും പട്ടണവും വിട്ടതുകൊണ്ടുള്ള ദുഃഖമല്ല എന്നെ പീഡിപ്പിക്കുന്നത്. കടുത്ത ദുഃഖം ഈ ആശാഭംഗംകൊണ്ടുള്ളതാണ് മുനീന്ദ്രന്മാരെ!

ഹിമവാൻ എന്ന പർവ്വതം വളരെ വലിയ ഒരു വസ്തുവാണ്. മഹാസമുദ്രം വളരെ വിസ്തൃതംതന്നെ. ആകാശമണ്ഡലമോ, അതിവിസ്തൃതം! എന്നാൽ ഇവയൊന്നും വലിപ്പംകൊണ്ട് ആശയോടൊക്കുകയില്ല. ആശയുടെ വലിപ്പം ഇവയിലുമൊക്കെ കവിഞ്ഞതാണ്. അതിന്റെ അറ്റം ഞാൻ കാണുന്നില്ല. അല്ലയോ താപസന്മാരേ, സർവ്വജ്ഞന്മാരായ നിങ്ങൾ കാര്യത്തിന്റെ തത്ത്വമെല്ലാം അറിഞ്ഞവരാണല്ലോ. ഏറ്റവും മഹാഭാഗന്മാരായ നിങ്ങളോട് ഞാൻ ഒരു കാര്യം ചോദിക്കട്ടെ: "മനുഷ്യൻ ലാളിച്ചുവളർത്തിയ 'ആശ'യോ, ഈ കാണുന്ന വിസ്തൃതമായ അന്തരീക്ഷമോ ഏതാണ് മഹത്ത്വംകൊണ്ടു വലിയത്? നിങ്ങളുടെ അഭിപ്രായമെന്താണ്? ഇത് ശരിയായി അറിയുവാൻ ഞാനാഗ്രഹിക്കുന്നു. ദുർല്ലഭമായ ആ തത്ത്വം രഹസ്യമല്ലെങ്കിൽ വൈകാതെ പറഞ്ഞുതരിക. ഗൂഢമാണെങ്കിൽ ഞാൻ ചോദിക്കുന്നില്ല. ദ്വിജേന്ദ്രന്മാരേ! അതു വെളിപ്പെടുത്തുന്നതിൽ തപോവിഘ്നം വന്നുചേരുമെന്നുണ്ടെങ്കിൽ നിങ്ങൾ പറയേണ്ടാ. കഥയ്ക്കു മാർഗ്ഗമുണ്ടെങ്കിൽ പറഞ്ഞാൽമതി. ഇതിന്റെ കാരണവും സാമർത്ഥ്യവും തത്ത്വം പോലെ കേൾക്കുവാൻ ഒരാഗ്രഹം തോന്നിയെന്നുമാത്രം. നിങ്ങൾ തപോനിത്യന്മാരും യോഗികളുമാണല്ലോ. വിരോധമില്ലെങ്കിൽ പറയുവിൻ!"

**127. ഋഷഭഗീത – (സുമിത്രന്റേയും ഋഷഭന്റേയും കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "രാജാവ് ഇങ്ങനെ ഒരു ചോദ്യം ചോദിച്ചപ്പോൾ ആ മഹർഷിമാരിൽ മുഖ്യനായ ഋഷഭൻ എന്നു പേരായ വിപ്രർഷി വിസ്മയമുളവാക്കുന്നവിധം ഇങ്ങനെ ഒരു കഥ പറഞ്ഞു:

'അല്ലയോ രാജശാർദ്ദൂലാ! ഞാൻ തീർത്ഥാടനംചെയ്തു നടക്കുന്ന അവസരത്തിൽ ഒരു ദിവസം നരനാരായണാശ്രമത്തിൽ ചെന്നു. അവിടെയാണ് ബദരീഹ്രദം. അവിടെയാണ് വൈഹായസം. അവിടെയാണ് ശാശ്വതമായ വേദം അശ്വശിരസ്സ് ചൊല്ലുന്നത്.

ആ സരസ്സിൽച്ചെന്ന് ഞാൻ വിധിപ്രകാരം ദേവകൾക്കും പിതൃക്കൾക്കും തർപ്പണംചെയ്തു. പിന്നെ ആശ്രമത്തിൽ ചെന്നു. അവിടെയാണ് നിത്യവും നരനാരായണഋഷികൾ രമിക്കുന്നത്. അടുത്തുള്ള ആശ്രമത്തിലേക്ക് ഞാൻ അപ്പോൾ പാർക്കുവാനായി ചെന്നു. ആ ആശ്രമത്തിൽ ചീരാജിനം ധരിച്ച്, മെലിഞ്ഞ്, വളരെ പൊക്കത്തിൽ ഒരു മഹർഷി വരുന്നത് ഞാൻ കണ്ടു. അദ്ദേഹത്തിന്റെ പേര് തനു എന്നാണത്രേ!

മഹാബാഹോ! അവന് മറ്റുള്ളവരേക്കാൾ ഇരട്ടി പൊക്കമുണ്ട്. അത്ര നീണ്ട ശരീരം. വണ്ണമോ? അത്ഭുതംതന്നെ! വളരെവളരെ മെലിഞ്ഞ ശരീരം. ഇങ്ങനെ മെലിഞ്ഞ ഒരു പുരുഷനെ ഞാൻ കണ്ടിട്ടില്ല. രാജാവേ, അവന്റെ ശരീരം നമ്മുടെ ചെറുവിരലിന്റെ വണ്ണമേയുള്ളൂ. അവന്റെ കഴുത്തും കൈയും കാലും കണ്ടാൽ അത്ഭുതം തോന്നും! ശരീരത്തിനൊത്ത തല. അതിന്നനുയോജ്യമായ കണ്ണും ചെവിയും. അവന്റെ വാക്കും നടത്തവും അസാമാന്യംതന്നെ രാജാവേ!

ആ കൃശനായ ദ്വിജനെക്കണ്ട് ഞാൻ ഭയപ്പെട്ടുപോയി രാജാവേ! അവന്റെ കാല്ക്കൽ ഞാൻ കൈകൂപ്പി നിന്നു. ഞാൻ എന്റെ നാമവും ഗോത്രവും പറഞ്ഞു. എന്റെ അച്ഛനാരാണെന്നും പറഞ്ഞു. അദ്ദേഹം കല്പിച്ചുതന്ന പീഠത്തിൽ ഞാൻ ഇരുന്നു.

പിന്നെ ആ മഹർഷിമാരുടെ മുമ്പിൽവെച്ച് 'തനു' എന്ന ആ ധർമ്മിഷ്ഠപുംഗവൻ ധർമ്മംചേർന്ന കഥ പറയുവാൻ തുടങ്ങി. അങ്ങനെ അവൻ ഓരോ ധാർമ്മികകഥകൾ പറഞ്ഞിരിക്കുന്ന സമയത്ത് രാജീവനേത്രനായ ഒരു രാജാവ് ഭാര്യയോടൊപ്പം അവിടെ വന്നുചേർന്നു. കുതിരയെ ഓടിച്ച് രഥത്തിൽ അവർ അവിടെയെത്തി.

കാട്ടിൽ കാണാതായ തന്റെ മകനെപ്പറ്റി ദുഃഖിച്ചാണ് ആ രാജാവ് അവിടെ എത്തിയിരിക്കുന്നത്. ഭൂരിദ്യുമ്നരാജാവിന്റെ പുത്രനായ വീരദ്യുമ്നൻ എന്നു പ്രസിദ്ധനായ രാജാവായിരുന്നു അദ്ദേഹം, ആശാപാശംമൂലം ആ രാജാവ് വനത്തിൽ ചുറ്റിത്തിരിഞ്ഞ് അന്വേഷിച്ചു; കണ്ടെത്തിയില്ല. പരമധാർമ്മികനായ രാജാവിന്റെ പുത്രൻ നഷ്ടപ്പെട്ടു എന്നുതന്നെ വിചാരിച്ചു. 'കാണാൻ കഴിഞ്ഞില്ല, ഇനി അന്വേഷിക്കേണ്ട ദിക്കില്ല. എനിക്ക് ആശയാണെങ്കിൽ വലുതാണുതാനും. ഈ വിചാരത്തിൽപ്പെട്ട ഞാൻ ചത്തതിന്നുതുല്യമായിരിക്കയാണു മഹർഷേ!' അവന്റെ ആ വാക്കുകേട്ട് ഭഗവാനായ 'തനുമഹർഷി' തലതാഴ്ത്തി ധ്യാനിച്ച് മുഹൂർത്തസമയമിരുന്നു. അവൻ ധ്യാനിക്കുന്നതു കണ്ട് ദുഃഖത്തിൽ മുങ്ങിയിരിക്കുന്ന രാജാവ് ദീനാത്മാവായി പതുക്കെപ്പതുക്കെ പറഞ്ഞു: 'അല്ലയോ ദേവർഷേ, ആശയേക്കാൾ വലുതും ദുർല്ലഭവുമായി ലോകത്തിൽ എന്തുണ്ട്? ഗൂഢമല്ലെങ്കിൽ ഭഗവാൻ ഇത് എന്നോടു പറയണേ!'

മുനി പറഞ്ഞു: 'അവൻ അവന്റെ ഭാഗ്യക്ഷയംകാരണം ബുദ്ധിമൗഢ്യത്താൽ, ഭഗവാനായ മഹർഷിയെ മുമ്പ് അവമാനിച്ചു വിട്ടു. പൊന്നിൻകലശവും വല്ക്കലവും ആ മുനി ഇരന്നപ്പോൾ അത് അവൻ നല്കിയില്ല. അവജ്ഞയോടെ വിട്ട അദ്ദേഹം അതു നേടാതെ മടങ്ങി. ഇതു കേട്ടപ്പോൾ രാജാവ് ആ മുനിയെ നമിച്ച്, തളർന്ന് നീ ഇപ്പോൾ ഇരിക്കുന്ന മാതിരി ഇരുന്നു. ഉടനെ മഹർഷി രാജാവിന്ന് അർഘ്യവും പാദ്യവും കൊണ്ടുവന്നു. ആരണ്യവിധിയനുസരിച്ച് രാജാവിന്നു വേണ്ടതൊക്കെ ചെയ്തു. പിന്നെ എല്ലാ മുനികളും രാജാവിനെ ചുഴന്ന്, ധ്രുവനെ സപ്തർഷികൾ ചുഴന്നപോലെ ഇരുന്നു.

തോല്മപറ്റാത്ത ആ രാജാവിനോട് അവൻ എല്ലാ കാര്യവും ചോദിച്ചു. ആശ്രമത്തിൽ കയറിവരുവാനുണ്ടായ കാരണവും ചോദിച്ചു."

**128. ഋഷഭഗീത – (സുമിത്രന്റേയും ഋഷഭന്റേയും കഥയുടെ അവസാനം) –** രാജാവു പറഞ്ഞു: "വീരദ്യുമ്നൻ എന്നു പ്രസിദ്ധനായ രാജാവാണ് ഞാൻ. ഭൂരിദ്യുമ്നൻ എന്നു പേരായ എന്റെ പുത്രനെ അന്വേഷിച്ച് ഞാൻ ഈ കാട്ടിൽ എത്തിയതാണ്. എനിക്ക് അവൻ ഒരുത്തനേ പുത്രനായിട്ടുള്ളൂ. അവൻ കുട്ടിയാണ് മഹർഷേ, അവനെ കാട്ടിൽ അന്വേഷിച്ചു, കണ്ടെത്തിയില്ല."

ഋഷഭൻ പറഞ്ഞു: "എന്ന് രാജാവു പറഞ്ഞപ്പോൾ തലതാഴ്ത്തിയിരുന്ന തനുമഹർഷി മിണ്ടാതിരുന്നതല്ലാതെ ഒന്നും ഉത്തരം പറഞ്ഞില്ല. മുമ്പേതന്നെ ആ രാജാവിനാൽ ഏറ്റവും അവമാനിക്കപ്പെട്ടവനും ആശാഹതനുമായ ആ വിപ്രൻ രാജാവേ, വലിയ തപസ്സുചെയ്ത് ഇരിക്കുകയായിരുന്നു. താൻ രാജാക്കന്മാരോട് ഒരിക്കലും പ്രതിഗ്രഹം വാങ്ങുന്നതല്ലെന്നും മറ്റു ജാതിക്കാരോടും അപ്രകാരം തന്നെ പ്രതിഗ്രഹം വാങ്ങുന്നതല്ലെന്നും നിശ്ചയിച്ച് ആ വിപ്രൻ ഇരിക്കുകയായിരുന്നു. 'വിഡ്ഢികളായി ഓരോ മോഹംമൂത്ത പുരുഷന്മാരെ ആശ എപ്പോഴും ഇളക്കിക്കൊണ്ടിരിക്കും. ആ ആശയെ ഞാൻ എന്റെ മനസ്സിൽനിന്നു നീക്കിക്കളയും' ഇതായിരുന്നു അവന്റെ മനസ്സിലെ നിശ്ചയം. വീര്യദ്യുമ്നൻ വീണ്ടും മുനിയോടു ചോദിച്ചു.

രാജാവ് പറഞ്ഞു: 'മഹർഷേ, ആശയുടെ കാർശ്യത്തിന്റെ (കൃശത്വത്തിന്റെ) അളവ് എന്താണ്? മന്നിൽ ദുർല്ലഭമായി, കിട്ടുവാൻ വിഷമമായി, ഉള്ള വസ്തു എന്താണ്? ഭഗവാനേ, പറഞ്ഞു തന്നാലും. ഭവാൻ ധർമ്മാർത്ഥം കാണുന്നവനാണല്ലോ.' പിന്നെ അതൊക്കെ ചിന്തിച്ച് ഓർമ്മിച്ച് ആ കൃശതനുവായ ദ്വിജൻ, അവമാനിതനായ ദ്വിജൻ രാജാവിനോടു പറഞ്ഞു."

ഋഷഭൻ പറഞ്ഞു: "രാജാവേ, കാർശ്യംകൊണ്ട് ആശയോടു തുല്യമായ ഒരു വസ്തുവും ലോകത്തിലില്ല. അതിന്റെ ദുർല്ലഭത്വം മൂലം ഞാൻ പല രാജാക്കന്മാരോടും പ്രാർത്ഥിച്ചു; അഭ്യർത്ഥിച്ചു."

രാജാവ് പറഞ്ഞു: "ബ്രാഹ്മണാ, കൃശനിലയും അകൃശനിലയും ഭവാന്റെ വാക്കിൽനിന്ന് എനിക്ക് അറിയുവാൻ കഴിഞ്ഞു. അതിന്റെ ദുർല്ലഭതയും വേദവാക്യംപോലെ അറിയുവാൻ കഴിഞ്ഞു ദ്വിജാ! അല്ലയോ മഹാഭാഗാ, എന്റെ ഹൃദയത്തിൽ വലിയ ഒരു സംശയം ഉദിക്കുന്നു. മഹർഷേ, അതു ശരിയായി ഭവാൻ എനിക്കു പറഞ്ഞുതരണേ! നിന്നേക്കാൾ കൃശമായി വല്ല വസ്തുവും ലോകത്തിലുണ്ടോ? അത് അങ്ങു പറഞ്ഞുതരണം. അതു പറയുന്നതിൽ ഗൂഢമായി ഒന്നുമില്ലെങ്കിൽ പറഞ്ഞുതന്നാൽ കൊള്ളാം മുനിസത്തമാ!"

കൃശൻ പറഞ്ഞു: "സംതൃപ്തനായ ഒരു അപേക്ഷകനെ ലോകത്തിൽ കണ്ടുകിട്ടാൻ വിഷമമാണ്. ഒരുപക്ഷേ, ഒരാളും ലോകത്തിൽ ഉണ്ടായിരിക്കയില്ല. അർത്ഥിയെ നിന്ദിക്കാത്തവൻ അതിനേക്കാൾ വിരളമാണ്. ശക്തിപോലെ, അർഹതപോലെ, മാനിച്ച് നല്കാതിരിക്കുകയാണെങ്കിൽ ആ ജീവിയിലുണ്ടായ ആശ ഭവാനേക്കാൾ മെലിഞ്ഞതാണ്. നിരാശ മെലിഞ്ഞതാണ്. കൃതഘ്നന്മാരിലും, അലസന്മാരിലും, നൃശംസന്മാരിലും, ദ്രോഹിക്കുന്നവരിലും, ഉള്ളതായ ആശ എന്നേക്കാൾ മെലിഞ്ഞതാണ്. ഒരൊറ്റ മകനുള്ള അച്ഛന് മകൻപോയാലും, അവൻ മരിച്ചാലും, ആ വൃത്താന്തമറിഞ്ഞാലുള്ള ആശയുണ്ടല്ലോ അത്—ആ ആശ—എന്നേക്കാൾ കൃശമായതാണ്. പ്രായംകൂടിയ സ്ത്രീകൾക്ക് ഒരു സന്താനമുണ്ടായിക്കാണുവാനുള്ള ആശയുണ്ടല്ലോ, അത് എന്നേക്കാൾ നീണ്ടുമെലിഞ്ഞതാണ്. ധനവാന്മാരുടെ ആശയുണ്ടല്ലോ, അതും എന്നേക്കാൾ നീണ്ടുമെലിഞ്ഞതാണ്. യൗവനം തികഞ്ഞ കന്യകമാർക്ക് വിവാഹം കൊതിച്ചിരിക്കുമ്പോൾ ആ വർത്തമാനം കേൾക്കാനുണ്ടാകുന്ന ആശയുണ്ടല്ലോ അത് എന്നേക്കാൾ മെലിഞ്ഞതാണ്.' ഇപ്രകാരം മുനി പറഞ്ഞപ്പോൾ രാജാവ് ആ മഹർഷിയുടെ പാദത്തിൽ തലമുട്ടി നമസ്കരിച്ചു."

രാജാവ് പറഞ്ഞു: 'ഭഗവാനേ, എന്നിൽ പ്രസാദിക്കണേ! ഞാൻ പുത്രസംഗമം കാംക്ഷിക്കുന്നു. ഇപ്പോൾ ഭഗവാൻ പറഞ്ഞ കാര്യം സത്യമായ കാര്യമാണ്. അതിൽ യാതൊരു സംശയവുമില്ല. നീ പറഞ്ഞത് ശരിയായ കാര്യമാണ്.' ഇതുകേട്ടു ചിരിച്ചുകൊണ്ട് ഭഗവാനായ തനുമഹർഷി, ആ ധർമ്മിഷ്ഠസത്തമൻ, തന്റെ തപസ്സാലും ശ്രുതത്താലും അവന്റെ പുത്രനെ അവിടെ വരുത്തി. അവന്റെ പുത്രനെ വരുത്തി തന്നെ അധിക്ഷേപിച്ചയച്ച ആ രാജാവിന്റെ മുമ്പിൽ ആ ധർമ്മിഷ്ഠൻ ആ ധർമ്മാത്മാവിനെ പ്രത്യക്ഷമാക്കി. ദിവ്യമായ അത്ഭുതാകാരത്തോടെ ആ മഹർഷിവര്യൻ ആ വനാന്തികത്തിൽ സഞ്ചരിച്ചു. ഇതു ഞാൻ കണ്ടതാണ് രാജാവേ! അവൻ പറഞ്ഞവാക്കും ഞാൻ കേട്ടതാണ്. അതുകൊണ്ട് രാജാവേ, ഭവാൻ കൃശമായ ആശയെ ഉപേക്ഷിക്കുക."

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ ഋഷഭൻ ഇപ്രകാരം പറഞ്ഞപ്പോൾ സുമിത്രൻ ഉടനെതന്നെ തന്റെ കൃശമായ ആശയെ ഉപേക്ഷിച്ചു. ഹേ കൗന്തേയാ, നീയും അപ്രകാരംതന്നെ എന്റെ ഈ വാക്കുകേട്ട് സ്ഥിരചിത്തനാവുക രാജാവേ, ഹിമാലയം പോലെ സ്ഥിരനാവുക! കഷ്ടമായ വൈഷമ്യവിഷയത്തെ ചോദിച്ചവനായ ഭവാൻ എന്റെ ചൊല്ലുകേട്ട് സന്തപിക്കാതെ വസിക്കുക!"

**129. യമഗൗതമസംവാദം –** യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങയുടെ വാക്കുകേട്ട് അമൃതപാനം ചെയ്തതുപോലെ എനിക്ക് അതിൽ മതിയാകുന്നില്ല. വീണ്ടും അനുഭവിക്കുവാൻതന്നെ തോന്നുന്നു. അതുകൊണ്ടു ഭവാൻ ഇനിയുമെനിക്കു ധർമ്മത്തെ ഉപദേശിക്കുക. പിതാമഹാ! ഭവാന്റെ ധർമ്മാമൃതം പാനംചെയ്തു എനിക്കു തൃപ്തിവരുന്നില്ല."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു പഴങ്കഥ പറയാറുണ്ട്. ശ്രീഗൗതമന്റേയും മഹാത്മാവായ യമന്റേയും കഥയാണത്. പാരിയാത്രം എന്ന മലയിലാണ് ഗൗതമന്റെ ആശ്രമം. ഗൗതമൻ വാണകാലം എത്രയാണെന്ന് നീ കേൾക്കുക. ആ ഗൗതമൻ തപസ്സുചെയ്ത അറുപതിനായിരം വർഷം ജീവിച്ചു. ഉഗ്രമായ തപസ്സുചെയ്ത ആ മഹാനുഭാവനായ മുനിയെ കാണുവാൻ ലോകപാലകന്മാരിൽ ഒരുവനായ യമൻ ചെന്നു. മഹാതപസ്വിയായ ഗൗതമനെ കാണുവാൻ യമധർമ്മൻതന്നെ ചെന്നു. നരവ്യാഘ്രാ, ഓജസ്വിയായ യമൻ തന്നെ കാണുവാൻ വന്നതറിഞ്ഞ് ആ മഹർഷി, പ്രയതനായ താപസൻ കൈകൂപ്പി തൊഴുത് ഇരുന്നു. ആ ദ്വിജർഷഭനെ കണ്ട് ധർമ്മരാജാവ് ആദരിച്ച് ആ മഹർഷിയോടു പറഞ്ഞു: 'മഹർഷേ, ഞാൻ യമധർമ്മനാണ്. അങ്ങയ്ക്കു വേണ്ടതെന്താണെന്നു പറഞ്ഞാലും! ഞാൻ സാധിപ്പിച്ചുതരാം.'

ഗൗതമൻ പറഞ്ഞു: "എന്ത് ചെയ്താൽ മാതാപിതാക്കളോടുള്ള കടമ നിർവ്വഹിക്കപ്പെടുമോ, അവർക്കുള്ള കടം വീട്ടാൻ കഴിയുമോ, അതു പറഞ്ഞാലും! ദുർല്ലഭവും അമലവുമായ ലോകങ്ങൾ എങ്ങനെ അവന്നു നേടുവാൻ കഴിയുമോ അതു പറഞ്ഞു തന്നാലും."

യമൻ പറഞ്ഞു: "നിത്യവും തപസ്സും ശൗചവുമുള്ളവനും സത്യധർമ്മരതനുമായ പുരുഷൻ എപ്പോഴും മാതാപിതാക്കളെ

പൂജിക്കണം. അവരുടെ ആഗ്രഹങ്ങൾ നിർവ്വഹിക്കണം, ഭൂരിദക്ഷിണമായ അശ്വമേധങ്ങൾ പലതും ചെയ്യണം. എന്നാൽ ആ പുരുഷൻ അത്ഭുതമായ ലോകങ്ങൾ നേടുന്നതാണ്."

**130. ആപത്കാലധർമ്മം –** യുധിഷ്ഠിരൻ പറഞ്ഞു: "മിത്രങ്ങൾ കുറഞ്ഞും ശത്രുക്കൾ അധികമായും അർത്ഥം കുറഞ്ഞും സൈന്യങ്ങൾ ക്ഷീണിച്ചുമിരിക്കുന്ന രാജാവിന്ന് എന്താണു ഗതി പിതാമഹാ! ദുഷ്ടനായ മന്ത്രി തുണയ്ക്കുന്നവനും, മന്ത്രം പുറത്തായവനും, രാജ്യം കൈവിട്ടവനും, നല്ല ഗതി കാണാതിരിക്കുമ്പോൾ എന്തു ചെയ്യണം പിതാമഹാ! ശത്രുസൈന്യത്തോട് ഏറ്റവനും, രാജ്യം മുടിക്കുമ്പോൾ ബലംകെട്ടവനും, ബലമായി പടവെട്ടുമ്പോൾ രാഷ്ട്രം കാക്കാത്തവനും, ദേശകാലജ്ഞാനമില്ലാത്തവനുമായ രാജാവിനോട് സാന്ത്വം പറ്റുകയില്ല. പീഡനം കൊണ്ട് ഭേദവും പറ്റുകയില്ല. ഈ സന്ദർഭത്തിൽ അർത്ഥത്തിന്ന് അധർമ്മമാർഗ്ഗം സ്വീകരിക്കണോ അതോ ജീവനെ അവൻ ഉപേക്ഷിക്കുമോ?"

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, ഏറ്റവും ഗൂഢമായ ധർമ്മമാണ് നീ ചോദിച്ചത്. ധർമ്മപുത്രാ! നീ ചോദിച്ചില്ലെങ്കിൽ ഈ ധർമ്മം ഞാൻ പറയുകയില്ലായിരുന്നു. ധർമ്മം വളരെ സൂക്ഷ്മമാണ്. പറഞ്ഞമട്ടിൽ ബുദ്ധിവെച്ച് കേട്ടുശീലിച്ചവൻ നല്ലവനാകും. ബുദ്ധിപൂർവ്വമായ ക്രിയകൊണ്ട് അവൻ ആഢ്യനായെന്നും അല്ലെന്നും വരാം. അപ്രകാരമുള്ള കാര്യം ബുദ്ധികൊണ്ട് അറിയേണ്ടതാണ്. ഞാൻ ഇത്തരം ധർമ്മത്തെ ധർമ്മം മൂലം ഇച്ഛിക്കുന്നില്ല. ജനങ്ങളെ ഞെരുക്കി കരം വാങ്ങുന്നത് ക്ഷയത്തിന്നു കാരണമായിത്തീരും. ബുദ്ധിയാൽ ചേരുന്നവിധം നാട്ടുകാരിൽനിന്ന് കരം പിരിക്കണം. ഏതേതുവിധത്തിൽ വേണമെന്ന് നിത്യവും ശാസ്ത്രംനോക്കി അറിഞ്ഞു ചെയ്യണം. ഉപായമറിയാത്ത മനുഷ്യന് വിജ്ഞാനംകൊണ്ട് ഉപായം തോന്നണം. ഉപായംകൊണ്ട് ഐശ്വര്യം നേടണം. വാക്കിൽ ദുശ്ശങ്കകൂടാതെ, അസൂയകൂടാതെ, നീ കേൾക്കുക. കോശക്ഷയം വന്നാൽ, 'ഭണ്ഡാരം കാലിയായാൽ' രാജാവിന് അത് ബലക്ഷയം വരുത്തിവെക്കും. വെള്ളമില്ലാത്ത ദിക്കിൽ വെള്ളം കൂടുന്നതുപോലെ രാജാവ് കോശംവർദ്ധിപ്പിക്കണം. കാലംകണ്ട് അനുഗ്രഹിക്കുക. ഇത് സനാതനമായ ധർമ്മമാണ്. ധർമ്മോപായംകണ്ട് പണ്ടുള്ളവർ നടന്ന മാർഗ്ഗമാണിത്. ധർമ്മസമർത്ഥന്മാർക്ക് ഒരുവിധം; ആപന്നമാർക്ക് മറ്റൊരു വിധമാണ്. ഭാരതാ! കോശത്തെ അപേക്ഷിച്ചാണ് ധർമ്മാധർമ്മങ്ങളുടെ സ്ഥിതി. ധർമ്മത്താലുള്ള വൃത്തി മികച്ചതാണ്, ധർമ്മംകൊണ്ട് ന്യായവൃത്തിയെ ദുർബ്ബലമാക്കരുത്. ബലസമ്പത്ത് തനിയെ കിട്ടുകയില്ല. അതുകൊണ്ട് ധർമ്മലക്ഷ്യമായി ആപത്തിൽ അധർമ്മവും സ്വീകരിക്കപ്പെടുന്നു; അതിൽത്തന്നെ അധർമ്മവും നില്ക്കുന്നു. ക്ഷത്രിയന്ന് അതിലധികം സംശയിക്കേണ്ടതില്ല. ക്ഷത്രിയന്റെ ധർമ്മം തന്റെ മേന്മ കുറയാതേയും ശത്രുവിന്റെ പിടിയിൽപ്പെടാതേയും എന്തുണ്ടോ അതു ചെയ്യുകയെന്നതാണ്. പക്ഷേ, ധർമ്മജ്ഞന്മാർ അത്തരം പ്രവൃത്തി പാപമാണെന്നു പറയുന്നു. ക്ഷത്രിയനിൽ നിപുണമായ ഉദ്യമമാണ്, കൈയൂക്കാണ് വേണ്ടതെന്ന് ശ്രുതി ഘോഷിക്കുന്നു. എല്ലാ ഉപായങ്ങളും പ്രയോഗിച്ച് ക്ഷത്രിയൻ ആത്മാവിനെ രക്ഷപ്പെടുത്തണം. ക്ഷത്രിയൻ കൊറ്റിന്ന് മാർഗ്ഗമില്ലാതായാൽ ആരുടെ ധനം വാങ്ങുവാൻ പാടില്ലെന്ന് അറിയാമോ? താപസന്മാരുടേയും ബ്രാഹ്മണരുടേയും ദ്രവ്യം വാങ്ങാൻ പാടില്ല. മറ്റുള്ളതെല്ലാം വാങ്ങാം. അയാജ്യനെ ക്ഷീണിതനായ വിപ്രൻ യജിപ്പിക്കുന്നമാതിരിയും അഭോജ്യമായ അന്നം ഭക്ഷിക്കുന്നമാതിരിയുമാണിത്. പക്ഷേ, ആതുരനും രക്ഷാമാർഗ്ഗമില്ലാതായവനും ഏതു മാർഗ്ഗമവലംബിച്ചാണ് രക്ഷപ്പെടാത്തത്?

ഭീഷ്മൻ ശാസ്ത്രോക്തിയനുസരിച്ച് തുടർന്നു:

ആർക്കുള്ള ഭണ്ഡാരബല-
ക്ഷയത്താൽത്തോല്ക്കുമേവരും
അവന്നു ഭിക്ഷ പറ്റില്ല
വയ്യാ വിൾശൂദ്രവൃത്തിയും

സജാതീയോപാസ്തി വിട്ടീ-
സ്വധർമ്മോത്തരവൃത്തിതാൻ
മുഖ്യകല്പം വഹിപ്പോനി-
ങ്ങനുകല്പോപജീവനം.

ആപത്താർന്നവനന്യായ-
ധർമ്മത്താലുപജീവനം
കാണുന്നൂ ബ്രാഹ്മണരിലും
കൊറ്റിന്നില്ലാതിരിക്കുകിൽ.

ക്ഷത്രിയങ്കൽ സംശയമെ-
ന്തെന്നാണെന്നും വിനിശ്ചയം
വിശിഷ്ടരോടു വാങ്ങേണം
ക്ഷീണിച്ചീടൊല്ലൊരിക്കലും.

ഹന്താവു രക്ഷിതാവല്ലോ
ക്ഷത്രിയൻ പ്രജകൾക്കിഹ
അതിനാൽക്കാത്തിടും ക്ഷത്ര-
ബന്ധു നേടുക വേണ്ടതാം

ഹിംസകൂടാതെ നൃപതേ,
വൃത്തി പറ്റില്ലൊരാൾക്കുമേ
കാട്ടിൽക്കിടന്നു തനിയേ
വസിച്ചീടും മുനിക്കുമേ.

പറ്റില്ല ശംഖലിഖിത-
വൃത്തിയോടുപജീവനം
വിശേഷിച്ചും പ്രജാരക്ഷ
കാംക്ഷിപ്പോനു കുരൂത്തമ!

പരസ്പരം രക്ഷ രാജാ-
വാപത്തിൽപ്പെട്ട രാഷ്ട്രവും
നിത്യവും ചെയ്തുകൊള്ളേണം
ഇതു ധർമ്മം സനാതനം.

ഭൂപൻ രാഷ്ട്രത്തെയാപത്തിൽ
ദ്രവ്യത്താൽ കാത്തിടുംവിധം
രാഷ്ട്രവും വ്യസനത്തിങ്കൽ
രക്ഷിക്കേണം നരേന്ദ്രനെ.

കോശം ദണ്ഡം ബലം മിത്രം
മറ്റു സഞ്ചിതമൊന്നുമേ
രാഷ്ട്രത്തിങ്കലൊഴിക്കൊല്ലാ
വിശപ്പറിയുമൂഴിപൻ.

അന്നത്തിൽനിന്നു നേടേണം
വിത്തിനെയെന്നു കേൾപ്പൂ നാം
ഇതിങ്കലിതു മായാവി
ശംബരന്നുള്ള ശാസ്ത്രമാം.

രാജാവിൻ ജീവിതം മോശം
രാഷ്ട്രം ക്ഷീണിച്ചുപോവുകിൽ
കൊറ്റിന്നില്ലാതെയുഴലും
പരദേശിമനുഷ്യരും."

ഭീഷ്മൻ തുടർന്നു: "അല്ലയോ യുധിഷ്ഠിരാ, രാജാവിന്റെ ബലത്തിന്നു മൂലമായിട്ടുള്ളത് കോശത്തിന്റെ ബലമാണ്. കോശത്തിന്റെ ബലമായിട്ടുള്ളത് സൈന്യബലമാണ്. അത് ധർമ്മങ്ങൾക്കു മൂലമാണ്. ധർമ്മമാണ് നാട്ടുകാർക്കു മൂലമായിട്ടുള്ളത്. മൂലം കെട്ടുപോയാൽ പിന്നെ വൃക്ഷം വളരുകയില്ലല്ലോ. ധനം

സമ്പാദിക്കുവാൻ അന്യരുടെ പീഡ ഏല്ക്കാതെ പറ്റില്ല. യാതൊരു പീഡയും മറ്റു ജീവികളിൽനിന്ന് ഏല്ക്കാത്ത ഒരു ജീവിയും ലോകത്തിലില്ല. കോശം പുഷ്ടിപ്പെടുത്താനും പീഡയേല്ക്കണം. ഭണ്ഡാരമില്ലെങ്കിൽ പിന്നെ എവിടെയാണ് ബലം? ഭണ്ഡാരവർദ്ധനയ്ക്ക് കുറച്ചു പീഡചെയ്യേണ്ടിവന്നാലും തെറ്റില്ല. രാജാവിന്ന് അതിൽ യാതൊരു പാപവും ഏല്ക്കുന്നതല്ല.

യജ്ഞകർമ്മങ്ങളിൽ അകാര്യങ്ങളും ചെയ്യുന്നുണ്ട്. ബലിയും മറ്റും അർപ്പിക്കുന്നുണ്ട്. അതുകൊണ്ടുള്ള പാപം രാജാവ് ഏല്ക്കുന്നില്ല. അർത്ഥംകൊണ്ട് അർത്ഥം വർദ്ധിച്ചുണ്ടാകും. അനർത്ഥംകൊണ്ട് അനർത്ഥവും വർദ്ധിക്കും. എല്ലാം അർത്ഥംകൊണ്ടു വർദ്ധിക്കും; എല്ലാ ശ്രേയസ്സും വർദ്ധിക്കുവാൻ അർത്ഥം തന്നെയാണ് മൂലമായിട്ടുള്ളത്.

ഇപ്രകാരം ബുദ്ധിമാൻ ധർമ്മനിശ്ചയത്തെ മനസ്സിൽ കാണണം. ഒന്ന് യജ്ഞത്തിന്നായി കരുതുക, മറ്റൊന്ന് യജ്ഞം അന്യാർത്ഥമാണെന്നും കരുതുക. യജ്ഞത്തിന്ന് അർത്ഥം നേടുക. എല്ലാം നേടുന്നതും യജ്ഞത്തിന്നാണ്. എല്ലാം യജ്ഞസാധനമാണ്. ഇപ്പറഞ്ഞതിലുള്ള ധർമ്മതത്ത്വം കാണിക്കുന്നതിന്നുള്ള ദൃഷ്ടാന്തം ഞാൻ പറയാം.

യൂപ(യജ്ഞസ്തംഭം)ത്തിന്നുള്ള വൃക്ഷം മുറിക്കുമ്പോൾ അതിന്നു തടസ്സമായി വേറെ വൃക്ഷം നില്ക്കുന്നുണ്ടെങ്കിൽ അതും മുറിക്കേണ്ടിവരുന്നു. അങ്ങനെ മുറിച്ചിടുന്ന വൃക്ഷങ്ങൾ മറ്റു വൃക്ഷങ്ങളുടെ മേലെ വീണ് അവയേയും വീഴ്ത്തുന്നു. ഇപ്രകാരം മഹത്തായ ഭണ്ഡാരവർദ്ധനയ്ക്ക് തടസ്സമായി ആരൊക്കെ നില്ക്കുന്നുണ്ടോ, അവരെ കൊല്ലുകതന്നെ വേണ്ടിവന്നേക്കും. അതിന്നു മടിച്ചാൽ എല്ലാം അപകടത്തിൽപ്പെട്ടുപോകും. അതുകൊണ്ട് കോശവൃദ്ധിക്കുവേണ്ടി രാജാവ് ചെയ്യുന്ന വധം പാപമായി വരികയില്ല.

ഇഹലോകവും പരലോകവും നന്നാകണമെന്നാഗ്രഹിക്കുന്ന രാജാവ് ധനം സമ്പാദിക്കുക. ധനസമ്പാദനത്താൽ രണ്ടു ലോകത്തേയും ജയിക്കാം. 'നിർദ്ധനൻ ശുദ്ധശൂന്യനാണ്, പണമില്ലാത്തവൻ പിണമാണ്', എന്ന ധർമ്മവാക്യം സത്യമാണ്.

യജ്ഞത്തിന്നുവേണ്ടി, സൽക്കർമ്മത്തിന്നുവേണ്ടി സകല ഉപായവും പ്രയോഗിച്ചു പണം നേടണം. അത് സല്ക്കർമ്മങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തുകയും വേണം. നല്ലകാലത്തും ചീത്തക്കാലത്തും ചെയ്യുന്ന ഒരേ കർമ്മത്തിന്നു ദോഷം തുല്യമാവുകയില്ല ഭാരതാ! രാജാവേ, ഇത് രണ്ടും സമം നില്ക്കുകയില്ല.

ധനസമ്പാദനവും അതു ത്യജിക്കലും ഒരാളിൽതന്നെ കാണില്ല. കാട്ടിൽ വസിക്കുന്നവരാരും ധനവാന്മാരായി ഞാൻ ഒരിടത്തും കണ്ടിട്ടില്ല. മന്നിൽ എവിടെയെങ്കിലും ധനം കിടപ്പുണ്ടെങ്കിൽ 'അത് എനിക്ക് കിട്ടണം' എന്നു കാംക്ഷിക്കുന്നവരേയേ കാണുന്നുള്ളൂ. രാജ്യത്തേക്കാൾ വലുതായ ധർമ്മമൊന്നും രാജാക്കന്മാർക്കു കാണുന്നില്ല. ജനങ്ങളെ നികുതിഭാരംകൊണ്ട് രാജാവ് പീഡിപ്പിക്കരുത്. പക്ഷേ, രാജാക്കന്മാർക്കു വേണ്ട ധർമ്മം ആപത്തിൽ മറിച്ചായും വന്നുകൂടുന്നു.

ചിലർ ദാനത്താൽ ധനം നേടുന്നു, ചിലർ ധർമ്മത്താൽ ധനം നേടുന്നു. ചിലർ തപസ്സാൽ ധനം നേടുന്നു. ചിലർ ബുദ്ധിയാൽ ധനം നേടുന്നു. ചിലർ ദാക്ഷ്യത്താൽ ധനം നേടുന്നു. ധനമില്ലാത്തവൻ ദുർബ്ബലനാണ്. ധനമുള്ളവൻ ബലശാലിയാണ്. ധനവാൻ എല്ലാം നേടുന്നു. ഭണ്ഡാരത്തിൽ പണമുണ്ടെങ്കിൽ രാജാവിന്നു നേടുവാൻ വയ്യാത്തതൊന്നുമില്ല. ധർമ്മവും, കാമവും, മോക്ഷവും, ഇഹലോകവും, പരലോകവുമൊക്കെ പണമുണ്ടെങ്കിൽ കൈയിലാക്കാം.

എന്നാൽ എന്തിൽ ഇച്ഛിക്കുകയാണെങ്കിലും അത് ധർമ്മത്തിന്റെ അടിസ്ഥാനത്തിലാകണം. ധാർമ്മികമായ മാർഗ്ഗത്തിലാകണം. അധർമ്മപരനായിക്കൂടാ. അധർമ്മത്തിന്റെ മാർഗ്ഗം ശ്രേയസ്സിന്നു പറ്റുകയില്ല."

# ആപദ്ധർമ്മപർവ്വം

## 131. ആപത്തിലകപ്പെട്ട രാജാവിന്റെ കർത്തവ്യം -

യുധിഷ്ഠിരൻ പറഞ്ഞു: "ക്ഷീണിച്ചുവന്ന അലസനായ രാജാവിൽ, ബന്ധുവിൽ കനിവുള്ളവന്ന്, വൃത്തിയിൽ ശങ്കിക്കുന്നവന്ന്, മന്ത്രംകെട്ടവന്ന്, പുരവും രാഷ്ട്രവും ഉപേക്ഷിച്ചവന്ന്, ധനമൊക്കെ നശിച്ചവന്ന്, മിത്രങ്ങൾ ഉപേക്ഷിച്ചുപോയവന്ന്, അമാത്യന്മാർ വിട്ടുപോയവന്ന്, ശത്രുപ്പടയോടേറ്റവന്ന്, ബലം നശിച്ചവന്ന്, ആപത്തിൽപ്പെട്ടവന്ന്, പിന്നെ എന്താണു വേണ്ടത് രാജാവേ, പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "പുറമേയുള്ള രാജാവുവന്നു ജയിക്കുകയാണെന്നു കണ്ടാൽ, അവൻ ബലവാനാണെന്നു മനസ്സിലായാൽ, അവൻ ശുദ്ധനും ധർമ്മാർത്ഥകുശലനുമാണെന്നും കണ്ടാൽ, അവനിൽനിന്നു യുദ്ധംപിൻവലിച്ച് അവനുമായി സന്ധിചെയ്യണം. അധർമ്മിഷ്ഠനും, പാപകാരിയും ബലവാനുമായവൻ ജയിക്കുകയാണെങ്കിൽ തനിക്കു തടസ്സമുണ്ടാക്കുന്ന അവനുമായി സന്ധിചെയ്യണം. ദ്രവ്യത്തോടുകൂടി രാജധാനി വിട്ടുകൊടുത്തിട്ടും ആപത്തിൽനിന്നൊഴിയണം. അതിൽ താൽപര്യമുള്ളവൻ ജീവിക്കുകയാണെങ്കിൽ, വീണ്ടും വിട്ടുകൊടുത്തത് അവന്നു നേടുവാൻ കഴിയും. ഭണ്ഡാരവും സൈന്യവും വിട്ടാൽ, ആപത്തൊഴിയുന്നതാണെങ്കിൽ അതിൽ മനസ്സുവെച്ച് വിടാതെ ഏതു ധർമ്മജ്ഞനാണ് ആത്മത്യാഗത്തിന്നൊരുങ്ങുക? രാജാവ് അന്തഃപുരത്തെ കാക്കണം. സ്ത്രീകളും ശത്രുവിന്നധീനത്തിലായാൽ ഉപേക്ഷിക്കണം. എന്തു വന്നാലും മറുകൈ കാണണം. പറ്റുമെങ്കിൽ ഒരിക്കലും ആത്മാവിനെ ശത്രുവിന്റെ പിടിയിൽപ്പെടുത്തരുത്.

യുധിഷ്ഠിരൻ പറഞ്ഞു: "രാജ്യത്തിന്നുള്ളിലുള്ള ജനങ്ങൾ രാജാവിനോടു കോപിക്കുകയും, പുറമേനിന്ന് ശത്രു ആക്രമിക്കുകയും കോശം ക്ഷയിക്കുകയും മന്ത്രം പരസ്യമാകുകയും ചെയ്യുമ്പോൾ രാജാവ് എന്തുചെയ്യണം?"

ഭീഷ്മൻ പറഞ്ഞു: "ഉടനെ ശത്രുവുമായി സന്ധിചെയ്യുക. അല്ലെങ്കിൽ ഒട്ടും താമസിക്കാതെ വിക്രമിക്കുക. എന്നാൽ ഉടനെ ശത്രുവിനെ അകറ്റാം, ഇതാണ് യുദ്ധതത്ത്വം. കൂറുള്ളവരും ഇഷ്ടപ്പെട്ടവരും ഹർഷമുള്ളവരും അല്പമായ പടയുള്ളവരുമായ രാജാക്കന്മാർ ഈ ഭൂമി ജയിക്കും. കൊല്ലപ്പെട്ടാൽ സ്വർഗ്ഗം പ്രാപിക്കാം. താൻ ശത്രുവിനെ കൊന്നാൽ രാജ്യം വാഴാം. യുദ്ധത്തിൽ പ്രാണൻകളഞ്ഞാൽ ശക്രന്റെ ലോകം നേടാം."

## 132. രാജർഷിവൃത്തം - (രാജാക്കന്മാരുടെ ധർമ്മം)

യുധിഷ്ഠിരൻ പറഞ്ഞു: "സർവ്വലോകത്തിലും നില്ക്കുന്ന മുഖ്യമായ ധർമ്മം ക്ഷയിക്കെ, എല്ലാം ദസ്യുക്കളുടെ (കൊള്ളക്കാരുടെ) കൈയിൽ അകപ്പെട്ടുപോകെ, മന്നിൽ എങ്ങനെ ജീവിക്കണം? നീചന്മാരുടെ അധീനത്തിലായ കാലത്ത് ബ്രാഹ്മണർക്ക് വല്ലമാതിരിയും ജീവിക്കാമല്ലോ. പുത്രപൗത്രന്മാരെ വിടാത്ത മട്ടിൽ എങ്ങനെ ജീവിക്കണം പിതാമഹാ?"

ഭീഷ്മൻ പറഞ്ഞു: "ആ നില വന്നുചേർന്നാൽ വിജ്ഞാനബലം കൊണ്ടു ബ്രാഹ്മണർ ജീവിക്കണം. സജ്ജനങ്ങൾക്കുവേണ്ടിയാണ് ദുർജ്ജനങ്ങൾക്കുവേണ്ടിയല്ല, ലോകത്തിലുള്ളതു സകലതും. കള്ളന്മാർക്കും കൊള്ളക്കാർക്കു വേണ്ടിയുള്ളതല്ല വിഭവങ്ങൾ എല്ലാം നല്ലവർക്കു വേണ്ടിയാണ്. എല്ലാവരും നല്ലവരാകണം. കൊള്ളരുതാത്തവൻ അടക്കിവെച്ച ധനം ആക്രമിച്ചു സമ്പാദിച്ച് നല്ല ജനങ്ങൾക്കു ദാനം ചെയ്യുന്നവൻ തന്നെസംബന്ധിച്ചിടത്തോളം കൃതാർത്ഥനാകുന്നു. അവൻ കൃച്ഛ്റധർമ്മജ്ഞനാണെന്നു പറയാം. രാജാവ്, തന്റെ അധികാരം നിലനിറുത്തണമെന്ന് ആഗ്രഹിക്കുന്നെങ്കിൽ, രാജ്യത്ത് ക്ഷോഭമുണ്ടാക്കാതെ തട്ടിയെടുത്തതൊക്കെ തന്റേതാണെന്നു ചിന്തിച്ച് അതിനെ അധീനപ്പെടുത്തണം. വിജ്ഞാനബലശുദ്ധൻ നിന്ദ്യന്മാരിൽ നിന്ദ്യമായി അക്കാലങ്ങളിൽ നില്ക്കുമ്പോൾ ആര് അവനെ പഴിക്കും? ബലംകൊണ്ടു ജീവിക്കുന്നവർക്ക് മറ്റൊന്നും ബോദ്ധ്യമാവുകയില്ല. ബലവാന്മാർ തേജസ്സാൽ പ്രവർത്തിക്കുന്നു യുധിഷ്ഠിരാ!

സാധാരണമായ ഈ ശാസ്ത്രം ഭേദംകൂടാതെ നടത്തുകയാണെങ്കിൽ മേധാവി അതിനേക്കാൾ മുഖ്യമായ ആഗമം അഭ്യസിക്കണം.

ഋത്വിക്ക്, പുരോഹിതൻ, ആചാര്യൻ മുതലായ സൽക്കരിക്കപ്പെടേണ്ട പൂജ്യന്മാരെ, വിപ്രന്മാരെ, ഒരിക്കലും മുടിക്കരുത്. മുടിച്ചാൽ ദോഷം വന്നുകൂടും. ലോകത്തിന്ന് ഇതു പ്രമാണമാകുന്നു. ശാശ്വതമായ ദൃഷ്ടിയാകുന്നു ആ പ്രമാണം ധരിച്ചിറങ്ങുക. നന്മയോ, തിന്മയോ സംഭവിക്കാം. ഗ്രാമീണർ പകവെച്ചു തമ്മിൽ പലതും പറയാം. അവർ പറയുന്നതുകേട്ട് അതിനെ പൂജിക്കരുത്; വധിക്കയുമരുത്. കുറ്റംപറയുകയോ, കേൾക്കുകയോ അരുത്. അന്യായമായി കുറ്റംപറയുന്നതു കേൾക്കരുത്. മാറിപ്പോവുകയോ, ചെവി പൊത്തുകയോ ചെയ്യണം. കുറ്റം പറയുകയും ഏഷണികൂട്ടുകയും ചെയ്യുന്നത് ദുഷ്ടന്മാരുടെ സ്വഭാവമാണ്.

രാജാവേ, സജ്ജനങ്ങൾ സജ്ജനങ്ങളോട് എപ്പോഴും ഗുണമേ പറയൂ. ഇണങ്ങി, ഭംഗിയായി, നല്ല ശീലമായി ഓടുന്ന കാളകൾ ഭാരമേന്തി നടക്കുന്നമാതിരിയായിരിക്കണം രാജാവ്. അവന്നുള്ളതായ സഹായികളും മറ്റും ഒരേ ആചാരമേ കരുതുകയുള്ളൂ. ഇതു ധർമ്മത്തിന്റെ ലക്ഷണമാണ് എന്നു പറയുന്നു. ശംഖലിഖിതപ്രിയന്മാർ അതിനോടു യോജിക്കുന്നില്ല; അവ മാത്സര്യം, ലോഭം എന്നിവയാൽ ഇതിനോടു യോജിക്കുന്നില്ല.

തെറ്റുചെയ്താൽ ഗുരുവിനേയും ശിക്ഷിക്കാമെന്ന് മഹർഷിമാർ പറയുന്നു. പക്ഷേ, ആ പ്രമാണം ഒരിടത്തും കാണപ്പെടുന്നില്ല. അതു കൊണ്ട് ദേവന്മാർ വികർമ്മംചെയ്യുന്ന നീചനെ പതിപ്പിക്കുമെന്നു കരുതിയാൽമതി. ചതിയും കളവുമായി, അധർമ്മമായി വിത്തംനേടുന്നവൻ ധർമ്മത്താൽത്തന്നെ പതനത്തിന്റെ ഫലം അനുഭവിക്കും. സർവ്വസൽകൃതമായ ഭൂതിയാൽ സജ്ജനം ഉള്ളുകൊണ്ട് അനുമോദിക്കും. അതുകൊണ്ട് ധർമ്മംചെയ്യുവാനൊരുങ്ങണം. ധർമ്മം നാലുകാലുകളിൽ നില്ക്കുന്നു എന്നറിയുന്നവനാണ് ധാർമ്മികൻ. ധർമ്മത്തിന്റെ കാലുകാണുവാൻ വിഷമമുണ്ട്. പാമ്പിന്റെ കാലുപോലെ അത് എവിടെയാണെന്ന് കാണുവാൻ കഴികയില്ല. എയ്ത മാനിന്റെ കാലടി ചോരകൊണ്ട് കണ്ടുപിടിച്ചു തന്നിലണപ്പിക്കുന്നവിധം ധർമ്മപദം സമീപത്തണപ്പിക്കണം. സജ്ജനങ്ങൾ കാട്ടിത്തരുന്ന വഴിയേ പോകണം. രാജർഷിമാരുടെ ജീവിതം ഇങ്ങനെയാണ്. അതു നീ അനുവർത്തിക്കുക യുധിഷ്ഠിരാ!"

**133. കോശസംഗ്രഹണം – (രാജാവ് ഭണ്ഡാരം പുഷ്ടിപ്പെടുത്തണം)** – ഭീഷ്മൻ പറഞ്ഞു: "തന്റെ നാട്ടിൽനിന്നും അന്യനാട്ടിൽനിന്നും ധനം നേടി ഭണ്ഡാരം രാജാവ് പുഷ്ടിപ്പെടുത്തണം. ഭണ്ഡാരത്തിന്റെ പുഷ്ടിയാണ് രാജ്യത്തിന്റെ പുഷ്ടി. അതുകൊണ്ട് ഭണ്ഡാരത്തിന്റെ ശ്രേയസ്സിനെ എപ്പോഴും കാത്തുരക്ഷിക്കുക. പരിപാലിച്ച് ഭണ്ഡാരം പുഷ്ടിപ്പെടുത്തി നിർത്തുന്നത് ശാശ്വതമായ ധർമ്മമാണ്.

ശുദ്ധശൗചനായ രാജാവിന്ന് ഒരിക്കലും കോശം പുഷ്ടിപ്പെടുത്തുവാൻ സാധിക്കയില്ല. നൃശംസന്നും സാധിക്കയില്ല. രണ്ടിന്നും ഇടനില സ്വീകരിച്ച് കോശസംഗ്രഹം ചെയ്യണം. ബലമില്ലാത്തവന്നു കോശമെവിടെ? കോശമില്ലാത്തവന്ന് എവിടെ ബലം? ബലമില്ലാത്തവന്ന് രാജ്യമെവിടെ? രാജ്യമില്ലാത്ത രാജാവിൽ ശ്രീയെവിടെ? ശ്രീ നശിച്ച് നെന്മണി പെറുക്കി ജീവിക്കുന്നതിനേക്കാൾ ഭേദം മരണം വരിക്കുകയാണ്. അതുകൊണ്ട് കോശം, ബലം, മിത്രങ്ങൾ ഇതെല്ലാം രാജാവ് പുഷ്ടിപ്പെടുത്തണം.

ഭണ്ഡാരം കാലിയായ രാജാവിനെ ജനങ്ങൾ അവമാനിക്കും. കുറച്ചായാൽ സന്തോഷിക്കയില്ല. കാര്യത്തിന്നും തുനിയുകയില്ല. ശ്രീമൂലമാണ് രാജാവ് സൽക്കാരം ഏല്ക്കുന്നത്. അതു രാജാവിന്റെ പാപത്തെ മറയ്ക്കുന്നു; സ്ത്രീ ഗുഹ്യാവയവം മറയ്ക്കുന്നമാതിരി. മുമ്പെ തോല്പിച്ചവർ അയാളുടെ വൃദ്ധി കണ്ട് ഉള്ളു തപിക്കും. പാപിയെ എപ്പോഴും അവർ ചെന്നായ്ക്കൾ പോലെ ചുഴലും. ഇപ്രകാരമുള്ള രാജാവിന്ന് എങ്ങനെ സുഖം ലഭിക്കും? രാജാവ് എപ്പോഴും ഉത്സാഹിയായിരിക്കണം. ഒരിക്കലും നിരുത്സാഹനായി താണുപോകരുത്. ഉദ്യമംതന്നെയാണ് പൗരുഷം. മുട്ടിലല്ലാതെ വടി ഒടിഞ്ഞാലും വളയരുത്. ഒടിയണമെങ്കിൽ ഒടിയട്ടെ! ആരുടെ മുമ്പിലും കിഴിഞ്ഞ് വളഞ്ഞുനിന്നു പോകരുത്. ഒരുപക്ഷേ, നാടുവിട്ട് കാടുകയറി മാൻകൂട്ടത്തോടൊപ്പം സഞ്ചരിച്ചാലും വിരോധമില്ല. എന്നാലും മര്യാദകെട്ട ദസ്യുക്കളോടു കൂട്ടുചേർന്നു നടക്കരുത്. ക്രൂരക്രിയകൾ നടത്തുവാൻ ദസ്യുക്കൾക്കും സേനയുണ്ടാകും. ഏറ്റവും മര്യാദ കെട്ടവനെ ജനങ്ങളൊക്കെ വെറുക്കും. നിർദ്ദയക്രിയ ചെയ്തവനെ ദസ്യുവർഗ്ഗംപോലും ശങ്കിക്കും. ജനങ്ങളിൽ പ്രീതിയുണ്ടാക്കുന്ന മര്യാദ നിലനിർത്തേണ്ടതാണ്. അല്പകാര്യത്തിലും മര്യാദയുള്ളവൻ ലോകരിൽ പൂജ്യയേല്ക്കും. ഈ ലോകവുമില്ല. പരലോകവുമില്ല എന്നു വിചാരിക്കുന്ന ജനങ്ങളാണ് നാസ്തികന്മാർ. ഭയവും ശങ്കയും വെടിഞ്ഞ അവരെ ഒരിക്കലും വിശ്വസിക്കരുത്. സാധുക്കളായ ദസ്യുക്കളും ദാനാദാനങ്ങളും അഹിംസയും ചെയ്യും. മര്യാദയുള്ള ദസ്യുക്കളിൽ ജനങ്ങൾ സ്നേഹമുള്ളവരാകും.

യുദ്ധംചെയ്യാത്തവനെ കൊല്ലുക, പരന്റെ ഭാര്യയെ ബലാൽക്കാരംചെയ്യുക, കൃതഘ്നത കാണിക്കുക, ബ്രഹ്മസ്വം അപഹരിക്കുക, സർവ്വസ്വവും നശിപ്പിക്കുക, സ്ത്രീകളെ കട്ടുകൊണ്ടുപോവുക, പതിസ്ഥാനം പ്രാപിക്കുക, ഇവയൊക്കെ ദസ്യുക്കൾക്കും ഗർഹിതമാകുന്നു. പരസ്ത്രീസംഗം ദസ്യുക്കൾ വിട്ടൊഴിക്കുന്നു. ദസ്യുക്കളിൽ വിശ്വാസം ഉണ്ടാക്കി അവരേയും തന്റെ കീഴിൽ കൊണ്ടുവരാൻ രാജാവ് ശ്രമിക്കണം. രാജാവ് ഒരിക്കലും അവരോട് ക്രൂരത കാണിക്കരുത്. രാജാവു തന്റെ നില ചിന്തിക്കണം. അവരേക്കാൾ ശക്തനാണ് താനെന്ന് ഓർത്ത് അവരിൽ കരുണകാണിക്കണം. അവരെ ഉടനെ മൂലച്ഛേദം ചെയ്യാതിരിക്കുകയാണെങ്കിൽ അവരിൽ അങ്ങനെ ഒരു ഭയത്തിന്നവകാശമില്ലാതാകും. തീരെ നശിപ്പിക്കുവാനൊരുങ്ങിയാൽ അവരിൽനിന്നുള്ള ഭയത്തിന്നു രാജാവും പാത്രമാകും."

**134. പാപമുക്തിക്കുള്ള പ്രായശ്ചിത്തം** – ഭീഷ്മൻ പറഞ്ഞു: "പൂർവ്വന്മാരായ ജ്ഞാനികൾ ഇവിടെ ധർമ്മത്തെപ്പറ്റി പറയുന്നുണ്ട്. വിജ്ഞാനിയായ ക്ഷത്രിയന്ന് അർത്ഥവും ധർമ്മവും പ്രത്യക്ഷപ്രമാണമാണെന്നു പറയുന്നു. ക്ഷത്രിയൻ ആ ധർമ്മം യാതൊരു കാരണവശാലും ചെയ്യാതിരിക്കരുത്. ധർമ്മത്തിന്റെ ഗതി കാണാൻ വിഷമമാണ്. ധർമ്മത്തേയും അധർമ്മത്തേയും തിരിച്ചറിയുവാൻ വിഷമമുണ്ട്. ചെന്നായയുടെ കാലടിപ്പാടുപോലെയാണത്. ധർമ്മത്തിന്റേയും അധർമ്മത്തിന്റേയും രണ്ടുതരം ഫലങ്ങളും ആരും ശരിയായി എവിടെയും കണ്ടവരില്ല. അതുകൊണ്ട് രാജാവ് ബലം വർദ്ധിപ്പിക്കുവാൻ നോക്കണം. ബലവാന്ന് അധീനമാകാത്തതൊന്നും ലോകത്തിലില്ല. ബലം സമ്പത്തിനെ നേടും, ബലവാൻ അമാത്യന്മാരെ നേടും. അനാഢ്യൻ പതിതനാണ്. അവന്നു ലഭിക്കുന്നത് ബലവാന്മാരുടെ അല്പമായ ഉച്ഛിഷ്ടംമാത്രമാണ്. ബലവാനിൽ ആരും അപത്ഥ്യങ്ങൾ ഭയംമൂലം ചെയ്യുന്നില്ല. സത്യവാന്മാരും ബലവാന്മാരും മഹാഭയത്തിൽ കരുതലോടെ നില്ക്കും. ധർമ്മത്തേക്കാൾ ബലം മേലെയാകുന്നു. ബലത്താൽ ധർമ്മവും നടക്കുന്നു. മന്നിൽ ജംഗമങ്ങൾ എന്നപോലെ ധർമ്മം ബലത്തിന്നധീനമായി നില്ക്കുന്നു. കാറ്റിന്ന് അധീനത്തിൽ ധൂമം എന്നപോലെ ധർമ്മം ബലത്തിന്റെ അധീനത്തിൽ നില്ക്കുന്നു. മരത്തിൽ വള്ളി ചുറ്റിനില്ക്കുന്നതുപോലെ ധർമ്മം ബലത്തെ ആശ്രയിച്ചുനില്ക്കുന്നു. ബലാഢ്യന്മാർക്ക് അധീനത്തിൽ ധർമ്മം ഭോഗികൾക്കു സുഖം എന്നപോലെയാണ്. അസാദ്ധ്യം എന്നത് ബലികൾക്കില്ല. ബലികൾക്കു ചെയ്യാൻ പറ്റാത്തതായി ഒന്നുംതന്നെയില്ല. ബലംകെട്ട ദുരാചാരൻ പരിത്രാണത്തിന്ന് അർഹനല്ലാതാകുന്നു. അവനെ ജനങ്ങൾ ചെന്നായയെപ്പോലെ ഭയപ്പെടുന്നു. അവൻ ജനങ്ങളാൽ തള്ളപ്പെട്ടവനും ജനങ്ങളുടെ നിന്ദയ്ക്കു പാത്രമായവനുമായി ദുഃഖജീവിയായി ജീവിക്കുന്നു. നിന്ദിക്കപ്പെട്ട ജീവിതം മരണത്തിന്നു തുല്യമാണ്. പാപിയായ

വൻ സുഹൃത്തുക്കളാലുപേക്ഷിക്കപ്പെട്ട് അന്യരുടെ വാക്ശല്യം ഏറ്റ് വളരെ ദുഃഖിക്കുന്നു. ഇതിന്നു പ്രതിവിധി ആചാര്യന്മാർ നിശ്ചയിച്ചിട്ടുണ്ട്. ത്രയീവിദ്യയെ നോക്കുകയും ദ്വിജന്മാരെ സേവിക്കുകയുമാണ് പ്രതിവിധിയായി വേണ്ടത്. നോട്ടംകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ജനങ്ങളെ പ്രസാദിപ്പിക്കണം. മഹാമനസ്കനായി പെരുമാറണം. വലിയ കുലത്തിൽ നിന്ന് വിവാഹംകഴിക്കണം. 'ഞാൻ ഇങ്ങനെയാണെ' ന്നു പറയുകയും പരന്മാരുടെ നന്മകളെ പ്രശംസിക്കുകയും ചെയ്യണം. ജലത്തിൽ ഇറങ്ങി ജപിക്കുകയും അല്പമായി സംസാരിക്കുകയും ചെയ്യണം. ദുഷ്കരമായ വളരെ കാര്യങ്ങൾ ചെയ്തും ബ്രഹ്മക്ഷത്രങ്ങളെ പ്രീതിപ്പെടുത്തണം. പലതും ചെയ്തു ലോകർ പറയുന്നതിനെ ഗണിക്കാതിരുന്നവൻ ഇങ്ങനെയൊക്കെയാണു ചെയ്യേണ്ടത്.

ഇങ്ങനെയൊക്കെ ചെയ്താൽ പാപമൊക്കെ നീങ്ങി ബഹുമാന്യനായിത്തീരും. സുഖമായി ചിത്രമായി നന്മ അനുഭവിക്കുവാൻ ഇടവരും. ഇത്തരം പെരുമാറ്റത്താലും സ്വന്തം അർത്ഥം മറ്റുള്ളവരുമായി പങ്കിട്ട് അനുഭവിച്ചാലും അവൻ ലോകപൂജിതനായി രണ്ടു ലോകത്തും ഉള്ള ഫലം അനുഭവിക്കുന്നതാണ്."

**135. കായവ്യചരിതം - (പാപമുക്തനായ കായവ്യനെന്ന കാട്ടാളന്റെ കഥ) -** ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ ജനങ്ങൾ പറയാറുണ്ട്. അനാര്യനായിരുന്നെങ്കിലും മര്യാദക്കാരനായി ജീവിച്ച ഒരു ദസ്യു (കാട്ടാളൻ) പാപമുക്തനായിത്തീർന്നതാണ് ആ കഥ. ശൂരനും, ധീമാനും, പ്രഹർത്താവും, ശ്രുതവാനും, ക്രൗര്യമില്ലാത്തവനും, ആശ്രമധർമ്മത്തെ പാലിക്കുന്നവനും, ബ്രഹ്മണ്യനും, ഗുരുപൂജകനും, നിഷാദസ്ത്രീയിൽ ഒരു ക്ഷത്രിയന്ന് പുത്രനായി പിറന്നവനും, ക്ഷത്രധർമ്മം പാലിക്കുന്നവനും, കായവ്യൻ എന്ന് പേരുള്ളവനുമായ കാട്ടാളൻ ദസ്യുവായിരുന്നിട്ടും മോക്ഷപ്രാപ്തിക്ക് അർഹനായി.

കാട്ടിൽ കാലത്തും, സന്ധ്യക്കും അവൻ മൃഗക്കൂട്ടങ്ങളെ വേട്ടയാടും, മൃഗജാതികളെപ്പറ്റിയൊക്കെ നല്ല അറിവുള്ളവനാണ്. നൈഷാദവൃത്തിയിൽ സമർത്ഥനാണ്. അവന്ന് ദേശകാലങ്ങളെപ്പറ്റിയെല്ലാം നല്ല ബോധമുണ്ട്. പാരിയാത്ര പർവ്വതത്തിലാണ് അവന്റെ സഞ്ചാരം. കാട്ടിലെ എല്ലാ ജീവികളെപ്പറ്റിയും ധർമ്മബോധമുണ്ട്. ശരം വിട്ടാൽ പിഴയ്ക്കില്ല. നല്ല ഉറപ്പുള്ള ആയുധങ്ങളുമുണ്ട്. അധീനത്തിൽ അനേകായിരം സൈന്യത്തെ ഒറ്റയ്ക്കു ജയിച്ചവനാണവൻ. കാട്ടിൽ കണ്ണും കാതുമില്ലാത്ത വൃദ്ധരെ അവൻ സേവിച്ചു.

മധു, മാംസം, ഫലമൂലങ്ങൾ നാനാതരത്തിലുള്ള അന്നങ്ങൾ ഇവകൊണ്ടൊക്കെ സല്ക്കരിച്ച് അവരെ ഊട്ടി. മാന്യന്മാരെ ശുശ്രൂഷിച്ചു. കാട്ടിൽ വാഴുന്ന സന്ന്യാസികളായ വിപ്രന്മാരെ പൂജിച്ചു. മൃഗങ്ങളെ കൊന്ന് അവർക്കു നിത്യവും മാംസം എത്തിച്ചുകൊടുത്തു. ദസ്യുവിന്റെ കൈയിൽനിന്നു ചെന്നുവാങ്ങാൻ മടിയുള്ളവർക്കൊക്കെ അവൻ അവരുടെ ഗൃഹത്തിൽ കൊണ്ടുപോയി കൊടുത്തുകൊണ്ടിരുന്നു. മര്യാദകെട്ടവരും നിർദ്ദയന്മാരുമായ ദസ്യുവർഗ്ഗക്കാരുടെ നാനാസംഘങ്ങൾ അവനെ ഗ്രാമനാഥനായി വരിച്ചു.

ദസ്യുക്കൾ പറഞ്ഞു: "മുഹൂർത്തകാലജ്ഞനും, പ്രാജ്ഞനും, ശൂരനും, ദൃഢവ്രതനുമായ അങ്ങ് ഞങ്ങൾക്കെല്ലാവർക്കും ചേർന്ന നായകനാകണം. അങ്ങ് മുഖ്യ ഗ്രാമാധിപനാകണം. നീ ഞങ്ങളോട് എന്തു പറയുന്നുവോ, അത് അപ്രകാരം ഞങ്ങൾ നടത്താം. അങ്ങ് ഞങ്ങളെ അച്ഛനമ്മമാരെപ്പോലെ ന്യായമായി സംരക്ഷിച്ചാലും."

കായവ്യൻ പറഞ്ഞു: "ഞാൻ ഒരു കാര്യം പറയാം. അതൊക്കെ നിങ്ങൾ കേൾക്കണം. പെണ്ണുങ്ങളെ കൊല്ലരുത്. ഭീരുക്കളെ വധിക്കരുത്. ബാലകരെ വധിക്കരുത്. താപസന്മാരെ കൊല്ലരുത്. ഇങ്ങോട്ടു പൊരുതാത്തവനെ പിടിച്ചു കൊല്ലരുത്. സ്ത്രീകളെ ബലാൽസംഗം ചെയ്യരുത്. ഒരു ജീവിയിലും സ്ത്രീഹത്യ ചെയ്യരുത്. നിത്യവും ബ്രാഹ്മണർക്ക് സ്വസ്തിനേരണം. അവർക്കുവേണ്ടി പോരാടാം. സത്യത്തെ കെടുക്കരുത്. കടുത്ത വിഘ്നങ്ങൾ, പിതൃദേവതാദികളെ പൂജിക്കുന്ന സ്ഥാനങ്ങളിൽ, സന്ദർഭങ്ങളിൽ, ചെയ്തുപോകരുത്. എല്ലാ ഭൂതങ്ങളിലുംവെച്ച് ബ്രാഹ്മണൻ മോക്ഷയോഗ്യനാണെന്നു ധരിക്കണം. അവർക്കു സർവ്വസ്വംകൊണ്ടും അഭിവൃദ്ധിക്കുള്ള കാര്യം ചെയ്യണം. അവരെ ഉപദ്രവിക്കുന്നവർക്കു മൂന്നുലോകത്തിലും യാതൊരു രക്ഷയുമില്ലെന്നു ധരിക്കണം. ബ്രാഹ്മണരെ നിന്ദിക്കുവാനും നശിപ്പിക്കുവാനും വിചാരിക്കുന്നവൻ സൂര്യോദയത്തിലെ ഇരുട്ടുപോലെ ക്ഷണത്തിൽ നശിച്ചുപോകും. ഇവിടെത്തന്നെ ഫലത്തെ ചിന്തിച്ചു പാർത്ത് എവിടെനിന്നും നേടാം. നമുക്കു നല്കാത്തവർ ആരാണെന്നറിഞ്ഞ് അവരോടു ചെന്നെതിർത്ത് നമുക്ക് വേണ്ടതു നേടാം. ദണ്ഡം ശാസനയ്ക്കുമാത്രമുള്ളതാണ്. പിടിച്ചുപറിക്കുള്ളതല്ല. ശിഷ്ടന്മാരെ ഉപദ്രവിക്കുന്നവരെ തീർച്ചയായും നിങ്ങൾ വധിച്ചുകൊള്ളുവിൻ. രാഷ്ട്രത്തെ മുടിച്ച് വൃദ്ധിനേടുന്നവർ ആരോ അവരെ ശവത്തിലെ കൃമികളെപ്പോലെ കണക്കാക്കണം. ധർമ്മശാസ്ത്രം അനുസരിച്ചു നില്ക്കുന്നവർ ദസ്യുക്കളായാലും അവർ ഉടനെ മോക്ഷത്തിന്ന് അർഹരാകും."

ഭീഷ്മൻ പറഞ്ഞു: "ദസ്യുക്കൾ കായവ്യന്റെ വാക്കുകേട്ട് അവനെ അനുസരിച്ചു. അവന്റെ ശാസനപ്രകാരം നടന്ന് അവർ വൃദ്ധിയെ പ്രാപിച്ചു. അവർ പാപംവിട്ട് അടക്കത്തോടെ കഴിഞ്ഞുകൂടി. ആ ധർമ്മമാർഗ്ഗം അനുസരിച്ചു കായവ്യനും സിദ്ധിയെ നേടി. സാധുക്കൾക്കു ക്ഷേമമായ കാര്യങ്ങൾ ചെയ്തു ദസ്യുക്കളുടെ പാപമൊക്കെ നീക്കി. ഈ കായവ്യന്റെ ചരിതം നിത്യവും ഓർക്കുകയാണെങ്കിൽ അവന്ന് കാട്ടിലെ ജീവികളിൽനിന്നു ഭയം പറ്റുന്നതല്ല. ഒരു ജീവിയിൽനിന്നും ഭയം പറ്റുന്നതല്ല. യുധിഷ്ഠിരാ! കാട്ടിലെ ഗോപതിയായിരുന്നു അവൻ. പാപങ്ങളൊന്നും അവനെ ചിന്തിച്ചാൽ വന്നുചേരുന്നതല്ല."

**136. രാജധർമ്മം -** ഭീഷ്മൻ പറഞ്ഞു: "രാജധർമ്മത്തെക്കുറിച്ച് അറിയുന്ന ജ്ഞാനികൾ പണ്ടു ബ്രഹ്മാവ് പാടിയ ഗാഥ ചൊല്ലാറുണ്ട്. ആ ഗീതയിൽ പറഞ്ഞമാതിരിയാണ് രാജാവ് കോശസഞ്ചയം വളർത്തേണ്ടത്. യജ്ഞശീലന്റെ സ്വത്തും ദേവസ്വവും ഹരിക്കരുത്. ക്രിയ ചെയ്യാത്ത ദസ്യുവിന്റെ ധനം ക്ഷത്രിയന്ന് പിടിച്ചടക്കാം. രാജ്യഭോഗവും പ്രജകളും ക്ഷത്രിയന്ന് അധീനമാണ് ഭാരതാ! അത് ക്ഷത്രിയന്നു ചേർന്ന ധനമാണ്. മറ്റാർക്കും അതിൽ അവകാശമില്ല. ആ ധനം രാജാവിന്റെ ബലത്തിന്നു വേണ്ടിയാണ്. യജ്ഞത്തിന്നുവേണ്ടിയാണ് രാജാവിന്റെ ധനം. അഭോഗ്യമായ ഔഷധി വെട്ടി വിറകാക്കിയിട്ടുവേണം ഭോഗ്യമായ ഔഷധി തീയിൽ പാകം ചെയ്യുവാൻ. പിതൃക്കളേയും ദേവന്മാരേയും മർത്ത്യരേയും ഹവിസ്സുകൊണ്ട് അർച്ചിക്കുന്നത് കാണുന്നുണ്ടല്ലോ. ധർമ്മിഷ്ഠനായ രാജാവ് ദ്രവ്യം ഹരിക്കണം. അതുകൊണ്ട് ലോകത്തിന്ന് ക്ഷേമമുണ്ടാകും. അല്ലൽ ഉണ്ടാവുകയില്ല. ദുഷ്ടന്മാരിൽനിന്നു ധനം നേടി ശിഷ്ടന്മാർക്കു കൊടുക്കുന്നവൻ, തന്നെ സംബന്ധിച്ച കർത്തവ്യം നിർവ്വഹിക്കുന്നവൻ, സർവ്വധർമ്മജ്ഞനാണ് എന്നു പറയാം. ശക്തിക്കു ചേർന്നവിധം ലോകങ്ങളെ ജയിക്കണം. കൊതുക്, ഈച്ച, ഉറുമ്പ് എന്നീ പ്രാണികളെ വീട്ടുമൃഗങ്ങളുടെ ശരീരത്തിൽനിന്നും അടിച്ചോടിക്കുന്നപോലെ യജ്ഞം ചെയ്യാത്തവരെ രാജ്യത്തിൽനിന്നും ഓടിക്കേണ്ടതാണ്. ഭൂമിയിലെ പൊടിക്കല്ലുകൾ ചേർത്ത് ഉരസിയാൽ, കൂടുതൽ സൂക്ഷ്മമാകുന്ന മാതിരി ധർമ്മത്തെക്കുറിച്ചു ചിന്തിക്കുംതോറും അത് കൂടുതൽ സൂക്ഷ്മവും സൂക്ഷ്മതരവുമായിക്കാണുന്നു."

**137. ശാകുളോപാഖ്യാനം - (മൂന്നു മത്സ്യങ്ങളുടെ കഥ) -** ഭീഷ്മൻ പറഞ്ഞു: "വരാൻപോകുന്ന ആപത്തിനെ കണ്ടറിഞ്ഞു തടുക്കുന്നവനും, വന്നുചേർന്ന ആപത്തിൽ തന്ത്രപരമായി രക്ഷപ്പെടുവാനുള്ള ബുദ്ധി പ്രയോഗിക്കുന്നവനും, ഇങ്ങനെ രണ്ടുപേർ ആപത്തു വിട്ടുകയറി സുഖിക്കും. എന്നാൽ ദീർഘസൂത്രൻ (മന്ദനായവൻ) നശിക്കുകതന്നെ ചെയ്യും.

ഇതിന്ന് ഉദാഹരണമായ ഒരു കഥ നാട്ടിൽ നടപ്പുണ്ട്. അത് ഞാൻ പറഞ്ഞുതരാം, യുധിഷ്ഠിരാ! അത് നീ കേട്ടുകൊള്ളുക. കാര്യാകാര്യങ്ങൾ തീരുമാനിക്കുന്നതിൽ നിനക്ക് ഈ 'ദീർഘസൂത്രന്റെ കഥ' ഉപകരിക്കുന്നതാണ്.

ആഴം കുറഞ്ഞതും മത്സ്യങ്ങൾ വളരെയുള്ളതുമായ ഒരു പൊയ്കയിൽ മൂന്നു മത്സ്യങ്ങൾ കൂട്ടുകാരായി ജീവിച്ചു കുന്തീപുത്രാ! അതിൽ ഒരുത്തന്റെ പേര് 'ദീർഘദർശി' എന്നാണ്. രണ്ടാമത്തേവന്റെ പേര് 'ഉൽപന്നപ്രതിഭൻ' എന്നാണ്. മൂന്നാമത്തേവന്റെ പേര് 'ദീർഘസൂത്രൻ' എന്നുമാണ്. ഇവർ സഹചാരികളായി കഴിഞ്ഞിരുന്നു.

ഒരുദിവസം കുറെ മീൻപിടുത്തക്കാർ വന്ന് ഈ പൊയ്കയിൽ നിന്ന് തോടുവഴിക്ക് വെള്ളം വാർത്ത് ഒഴുക്കുവാൻ തുടങ്ങി. പൊയ്കയിലെ വെള്ളമൊക്കെ ഒഴുകിപ്പോകുന്നതു കണ്ടപ്പോൾ ദീർഘദർശി തന്റെ രണ്ട് സ്നേഹിതന്മാരേയും വിളിച്ച് ഇപ്രകാരം പറഞ്ഞു: 'സ്നേഹിതന്മാരേ, ജലജന്തുക്കൾക്കെല്ലാം ഇതാ അത്യാപത്ത് നേരിട്ടിരിക്കുന്നു. ഉടനെ നാം ഈ പൊയ്ക വിട്ടു മറ്റൊരിടത്ത് രക്ഷപ്പെടണം. അല്ലെങ്കിൽ നാം കെണിയിൽ കുടുങ്ങിപ്പോകും. വരാൻപോകുന്ന അനർത്ഥം കണ്ടറിഞ്ഞ് നയം കൊണ്ടു തടുക്കുന്നവൻ സംശയത്തിൽപ്പെട്ടു പോവുകയില്ല. അതു നല്ലപോലെ മനസ്സിലാക്കി നാം ഈ സ്ഥലംവിട്ട് ഉടനെ പോവുക!'

ഈ ഉപദേശംകേട്ട് ദീർഘസൂത്രൻ പറഞ്ഞു: 'സ്നേഹിതാ! നീ പറഞ്ഞതു ശരിയാണ്. എങ്കിലും പരിഭ്രമിക്കാതിരിക്കൂ. ഉടനെ വിടേണ്ട കാര്യമില്ലെന്നാണ് എനിക്കു തോന്നുന്നത്.

പിന്നെ പ്രത്യുൽപ്പന്നമതി ദീർഘദർശിയോടു പറഞ്ഞു: 'കാലം വരുമ്പോൾ ഞാൻ രക്ഷപ്പെട്ടുകൊള്ളാം. അപ്പോൾ ന്യായമായ വഴിക്ക് ഞാൻ കടന്നുകളയും.'

അങ്ങനെ ദീർഘദർശി രണ്ടു മഹാന്മാരുടെ അഭിപ്രായവും കേട്ടു. കൊറ്റിന്നു വകയുള്ള സ്ഥലംവിടുവാൻ അവർ മടിച്ചെങ്കിലും മഹാശയനായ ദീർഘദർശി അവിടെ നിന്നില്ല. അവൻ ആ തോടുവഴിക്കുപോയി വിശാലമായ വേറെ ജലാശയത്തിൽ ചെന്നുചേർന്നു.

അങ്ങനെ പല്വലത്തിലെ വെള്ളമൊക്കെ വാർന്നുപോയി. മീൻപിടുത്തക്കാർ പല കൗശലങ്ങൾ പ്രയോഗിച്ചു. വലയും തൈതലുമായി മത്സ്യത്തെ അവിടവിടെ ബന്ധിച്ചുനിർത്തി. വെള്ളം കുറഞ്ഞ ആ പല്വലത്തെ കലക്കുന്ന സമയത്ത് ദീർഘസൂത്രനും മറ്റു കൂട്ടുകാരും ബന്ധനത്തിൽപ്പെട്ടു. മത്സ്യങ്ങളെ കയറുകൾകൊണ്ടു കെട്ടുന്ന സമയത്ത് അവയുടെ ഇടയിൽ ച്ചെന്ന് പ്രത്യുൽപ്പന്നമതി പറ്റിക്കൂടി. എടുക്കാവുന്ന കെട്ടെടുത്ത് ആ മീൻപിടുത്തക്കാരൻ നിന്നു. എല്ലാ മത്സ്യത്തേയും കോർത്തു കെട്ടിയെന്ന് അവനും വിചാരിച്ചു, പിന്നെ മറ്റൊരു ജലാശയത്തിൽ, തെളിഞ്ഞ വെള്ളത്തിൽ കഴുകുന്ന സമയത്ത് പാശത്തെ വിട്ട് പ്രത്യുൽപ്പന്നമതി ക്ഷണത്തിൽചാടിക്കളഞ്ഞു. ദീർഘസൂത്രൻ ദുഃഖിച്ചു. അവൻ ബുദ്ധികെട്ട്, മൂഢനായി, ചരടിൽ കോർക്കപ്പെട്ടവനായി കിടന്നുപിടഞ്ഞു. അവൻ ദുഃഖിച്ച് ദുഃഖിച്ചു ചരടിൽ കുടുങ്ങിക്കിടന്ന് വീർപ്പുമുട്ടി ചത്തു.

ഇപ്രകാരം, കാലം സമാഗതമാകുമ്പോൾ, പല പല മോഹങ്ങൾ കാരണം ചിന്തിച്ചറിയാതിരിക്കുന്നവൻ ദീർഘസൂത്രൻ എന്ന മത്സ്യത്തിന്റെമാതിരി ആപത്തിൽ കുടുങ്ങി മരിക്കുവാൻ ഇടവരും. 'ഞാൻ മിടുക്കനാണ്' എന്നു നടിച്ച് മുമ്പെ നന്മചെയ്യാത്തവൻ സംശയത്തിൽപ്പെട്ട് ദുഃഖിക്കാൻ ഇടവരും. വന്നാൽ അതിന് അപ്പോൾ പ്രതിവിധി കാണുന്നവൻ രക്ഷപ്പെട്ടു എന്നു വരാം.

വരാവുന്നതു മുൻകൂട്ടി അറിഞ്ഞ് അതിനെ തടുക്കുന്നവനും, വന്നു ചേർന്നതിൽ മറുകൈ കാണുന്നവനും സുഖം നേടും. എന്നാൽ 'ദീർഘസൂത്രൻ' നശിക്കുകതന്നെ ചെയ്യും.

കല, കാഷ്ട മുഹൂർത്തങ്ങൾ, ലവം, രാപ്പകലുകൾ, മാസം, പക്ഷം, ആറു ഋതുക്കൾ, കല്പം, സംവത്സരങ്ങൾ എന്നിവ കാലങ്ങളാണ്. അവയെ പ്രത്യക്ഷമായി കാണുകയില്ല. ഭൂമിക്കുള്ള വിഭാഗങ്ങളെ ദേശം എന്നു പറയുന്നു. ഈ കാലദേശങ്ങളെ അഭീഷ്ടകാര്യസിദ്ധിക്ക് കണ്ടറിഞ്ഞ് വേണ്ടത് വേണ്ടപ്പോൾ ചെയ്യണം. ഇവ ധർമ്മശാസ്ത്രത്തിലും, അർത്ഥശാസ്ത്രത്തിലും, കാമശാസ്ത്രത്തിലും മഹർഷിമാർ വളരെ മുഖ്യമായി പ്രസ്താവിച്ചിട്ടുണ്ട്.

അങ്ങനെ അഭീഷ്ടമായ ദേശവും കാലവും നന്നായി നോക്കി കാര്യം നടത്തണം. അതിനു തയ്യാറുള്ളവൻ പരീക്ഷിച്ച് കാര്യം നടത്തുന്നവൻ അതിന്റെ ഫലം തീർച്ചയായും അനുഭവിക്കുന്നതാണ്."

**138. മാർജ്ജാരമൂഷികസംവാദം - (പൂച്ചയുടെയും എലിയുടെയും കഥ)** - യുധിഷ്ഠിരൻ പറഞ്ഞു: "എല്ലായിടത്തും എങ്ങനെയൊക്കെ, എന്തൊക്കെ ചെയ്യണമെന്ന് വളരെയേറെ ബുദ്ധിപൂർവ്വം ചെയ്യേണ്ട കാര്യങ്ങളൊക്കെ ഭവാൻ എനിക്ക് ഉപദേശിച്ചു. ഭാവിയിലും വർത്തമാനത്തിലും വേണ്ടതൊക്കെ പറഞ്ഞുതന്നു. മനുഷ്യനെ നശിപ്പിക്കുന്ന ദീർഘസൂത്രതയേയും പറഞ്ഞുതന്നു. ഇനി ഒരു കാര്യം ഞാൻ ചോദിക്കുന്നു. ശത്രുക്കളാൽ ചുറ്റപ്പെട്ട രാജാവ് വിഷമത്തിൽപ്പെടാതെയിരിക്കുവാൻ വേണ്ട ബുദ്ധി എന്തെന്നു പറഞ്ഞുതരണം. ധർമ്മാർത്ഥകുശലനും ധർമ്മശാസ്ത്രവിശാരദനുമായ രാജാവിന്ന് എങ്ങനെ അത്തരം സന്ദർഭങ്ങളിൽ രക്ഷ കിട്ടും? ഭവാൻ വിവരിച്ചു പറഞ്ഞു തരണേ!

നാനാശത്രുഗ്രസ്തനായ രാജാവ് എങ്ങനെ വർത്തിക്കണം? അത് വിധിപ്രകാരം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വിഷമത്തിലായ രാജാവിനെ ശത്രുക്കൾ, മുമ്പെ തപിപ്പിക്കപ്പെട്ട ശത്രുക്കൾ, പലർ ചേർന്ന് ആ ഒരുത്തനോട് പകപോക്കാൻ നോക്കും. അപ്പോൾ ആ ബലവാന്മാർ ഈ ദുർബ്ബലനെ അവരുടെ പ്രതികാരത്തിന്നിരയാക്കും. അങ്ങനെ സഹായികളില്ലാതെ ഒറ്റപ്പെട്ട അവൻ എങ്ങനെ നിലനില്ക്കും? മിത്രങ്ങളേയും ശത്രുക്കളേയും എങ്ങനെ വേർതിരിച്ചറിയും? ശത്രുക്കളുടെയും മിത്രങ്ങളുടെയും ഇടയിൽ എങ്ങനെ പ്രവർത്തിക്കണം? ലക്ഷണം കണ്ട മിത്രത്തിലും അമിത്രത്തിലും എന്താണു പുരുഷൻ ചെയ്യേണ്ടത്? എന്തു ചെയ്താലാണ് സുഖം വരിക? യുദ്ധം ആരോടാണു ചെയ്യേണ്ടത്? സന്ധിചെയ്യേണ്ടത് ആരോടാണ്? ശത്രുവിന്റെ നടുവിൽപ്പെട്ടവൻ ബലവാനാണെങ്കിലും എന്തു ചെയ്യണം? എല്ലാ കൃത്യത്തിലും മുഖ്യമായിട്ടുള്ളതാണ് ഈ കാര്യം രാജാവേ! അതു വേണ്ടവിധം ഉപദേശിക്കുവാൻ ആരെയും കാണുന്നില്ല. കേൾക്കാനും ആരേയും കാണുന്നില്ല. ജിതേന്ദ്രിയനും സത്യവാനുമായ ഭീഷ്മനല്ലാതെ ആരുണ്ട് ഈ ജ്ഞാനമെല്ലാം അറിയുന്നവനായിട്ട്? മറ്റാരുമില്ല പിതാമഹാ! അതുകൊണ്ട് അങ്ങ് എല്ലാം തിരഞ്ഞു വേണ്ടമാതിരി പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! നീ ചോദിച്ച ഈ ചോദ്യം എനിക്കു സന്തോഷം നല്കുന്നു. ഉണ്ണീ കേൾക്കൂ! ഞാൻ പറഞ്ഞുതരാം. ആപത്തിൽ വേണ്ടതായ രഹസ്യകാര്യങ്ങൾ ഞാൻ പറഞ്ഞുതരാം. അമിത്രൻ മിത്രമാകും. മിത്രൻ ദുഷ്ടുള്ളവനാകും. കാലവും ദേശവും പ്രവൃത്തിയനുസരിച്ച് കാര്യങ്ങളുടെ ഗതിയൊക്കെ മാറിക്കൊണ്ടിരിക്കും. അതുകൊണ്ട് ശത്രുക്കളെ വിശ്വസിക്കണമോ വേണ്ടയോ അതോ യുദ്ധമാണോ വേണ്ടത്, അതിൽ കാര്യമേത് അകാര്യമേത് എന്നു ദേശവും കാലവും നോക്കി തീരുമാനിക്കണം. വിദ്വാന്മാരുമായി ആലോചന നടത്തി ഹിതാർത്ഥികളുമായി സന്ധിചെയ്യുക! ശത്രുക്കളുമായും സന്ധിയാകാം. പ്രാണൻ അകപ്പെടുമെന്ന ഘട്ടം വരുമ്പോൾ മാത്രമേ ശത്രുവുമായി സന്ധിചെയ്യാവൂ. ഒരിക്കലും ശത്രുവുമായി സന്ധിചെയ്യുകയില്ലെന്നു നിശ്ചയിക്കുന്നത് അപണ്ഡിതന്റെ ലക്ഷണമാണ്. അങ്ങനെയുള്ളവൻ ഒരു കാര്യവും നേടുകയില്ല. ഒരു ഫലവും നേടുകയില്ല.

കാര്യങ്ങൾ വേണ്ടപോലെ പരിഗണിച്ച് ശത്രുവിനോടുകൂടി ഇണങ്ങുന്നവൻ മിത്രമായാലും കാര്യാർത്ഥം വിരോധിക്കുന്നവൻ വലിയ ഫലം നേടും.

ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നമ്മുടെ നാട്ടിൽ നടപ്പുണ്ട്. ഒരു അരയാലിൽ ഇരുന്ന് പൂച്ചയും എലിയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് കഥാവിഷയം.

പണ്ട് ഒരു കാട്ടിൽ വളരെ വിസ്താരത്തിൽ ഉയർന്നുനില്ക്കുന്ന ഒരു അരയാൽവൃക്ഷമുണ്ടായിരുന്നു. പലതരം വള്ളികൾ പടർന്നുതഴച്ച് വിശാലമായി നില്ക്കുന്ന ആ ആലിന്മേൽ ധാരാളം പക്ഷികൾ അധിവസിച്ചിരുന്നു. കവരം ധാരാളമുള്ള ആ അരയാൽ വലിയ ഒരു മേഘപടലംപോലെ മനോഹരമായ ശീതച്ഛായ വിരിച്ചു. വനത്തിന്റെ നടുവിലായതുകൊണ്ട് ധാരാളം വ്യാളങ്ങളും മൃഗങ്ങളും അതിന്റെ ചുവട്ടിൽ വന്നുകൂടി. അതിന്റെ ചുവട്ടിൽ നൂറുമുഖമുള്ള ഒരു മടതീർത്ത് അതിൽ മഹാപ്രാജ്ഞനായ ഒരു മൂഷികൻ പാർത്തിരുന്നു. ആ വൃക്ഷത്തിന്റെ കൊമ്പിൽ വളരെ സുഖമായി പക്ഷികളെ പിടിച്ചുതിന്ന് കൊഴുത്തുതടിച്ച 'ലോമശൻ' എന്നു പ്രസിദ്ധനായ ഒരു പൂച്ചയും അധിവസിച്ചിരുന്നു.

ഈ വൃക്ഷത്തിന്റെ ചുവട്ടിൽവന്ന് ഒരു ചണ്ഡാലൻ ദിവസേന സൂര്യൻ അസ്തമിച്ചാൽ വലവയ്ക്കാറുണ്ട്. അവൻ മൃഗങ്ങളുടെ ഞരമ്പുകൊണ്ടുള്ള വലകൾ വിധിപ്രകാരം പിണച്ചു കെട്ടി ഉറപ്പിച്ചുപോകും. പിന്നെ അവൻ വീട്ടിൽപ്പോയി ഉറങ്ങും. പ്രഭാതമാകുമ്പോൾ എത്തും. രാത്രി അവിടെ വന്നുകൂടുന്ന പല ജാതി മൃഗങ്ങൾ വലയിൽ കുടുങ്ങും. അങ്ങനെ ഒരു ദിവസം ആ ലോമശൻ എന്ന തടിയൻപൂച്ച അബദ്ധത്തിൽ ആ വലയിൽ കുടുങ്ങിപ്പോയി. തന്റെ ബദ്ധശത്രുവായ മാർജ്ജാരവീരൻ വലയിൽ കുടുങ്ങിയതുകണ്ടപ്പോൾ, തന്നെ വധിക്കുവാൻ എപ്പോഴും അവസരം പാർക്കുന്ന ശക്തനായ ശത്രു ബന്ധനസ്ഥനായപ്പോൾ, ആ സന്ദർഭം കണ്ട് മൂഷികൻ നിർഭയനായി അവിടെ ചുറ്റി സസന്തോഷം സഞ്ചരിച്ച് വിഹരിച്ചു.

നല്ല വിശ്വാസത്തോടെ ആപത്തൊഴിഞ്ഞവനെപ്പോലെ 'പലിതൻ' എന്ന ആ മൂഷികൻ ആ കാട്ടിൽ ചുറ്റുമ്പോൾ, തീറ്റ അന്വേഷിച്ച് സഞ്ചരിക്കുമ്പോൾ, അവൻ ആ വലയിൽ വെച്ച മാംസം കണ്ടെത്തി അവൻ ആ വലയിൽക്കയറി ആ മാംസം അപ്പോൾ തിന്നുവാൻ തുടങ്ങി. തന്റെ ശത്രു വലയിൽ കുടുങ്ങിക്കിടക്കുന്നതിൽ അനല്പമായ സന്തോഷത്തോടെ ഉള്ളുകൊണ്ടു ചിരിച്ച് ഇടയ്ക്കു നോക്കിക്കൊണ്ടാണ് ആ മൂഷികൻ വലയിലെ മാംസം തിന്നിരുന്നത്. അങ്ങനെ സ്വൈരമായി, രസമായി, മാംസം ഭക്ഷിച്ചുകൊണ്ടിരിക്കെ ആ എലി പെട്ടെന്ന്, ഘോരനായി ഒരു പുതിയ ശത്രു തന്റെ നേരെ വരുന്നതുകണ്ട് നടുങ്ങിപ്പോയി. എലി അവന്റെ നേരെ നോക്കി. അമപ്പൂവിന്റെ നിറം! ചുവന്ന കണ്ണ്! ഭയങ്കരം! ചപലനും, ഘോരനും, മടയിൽ അധിവസിക്കുന്നവനുമായ ഒരു കീരിയായിരുന്നു അവൻ! അവന്റെ പേര് 'ഹരിതൻ' എന്നാണ്. ആ മൂഷികന്റെ ഗന്ധം അറിഞ്ഞ് വേഗത്തിൽ വന്നടുക്കുന്നതായിരുന്നു. അവൻ തലപൊക്കി, നാവുനീട്ടി, നുണഞ്ഞ് താഴെ നിന്നു. മരക്കൊമ്പിന്മേൽ ഒരു കോണിലായി മറ്റൊരു ശത്രു അല്പം മറഞ്ഞ് തക്കംനോക്കിയിരിക്കുന്നതായും കണ്ടു. അവൻ നല്ല മൂർച്ചയുള്ള കൊക്കോടുകൂടിയ രാത്രിഞ്ചരനായ 'ചന്ദ്രകൻ' എന്നു പേരായ ഉലൂക (കൂമൻ) നായിരുന്നു. ഒരിടത്ത് കീരി, മറ്റേടത്ത് കൂമൻ. ഇവരുടെ രണ്ടുപേരുടേയും പാട്ടിലാണ് ഇപ്പോൾ എലി. ആരുടെയെങ്കിലും ഇരയായിത്തീരും ഇപ്പോൾ. താൻ ഭയങ്കരമായ ആപത്തിൽപ്പെട്ടിരിക്കുന്നുവെന്ന് എലിക്കു മനസ്സിലായി. രക്ഷയൊന്നുമില്ല.

അങ്ങനെ കഷ്ടമായ നിലയിൽ ആപത്തിൽപ്പെട്ടു മരണം അടിവെച്ചടുക്കുന്ന സമയത്ത് അവൻ എന്തുചെയ്യും! ആര് അവനെ രക്ഷിക്കും? അവൻ വല്ലാത്ത ഭയത്തിൽപ്പെട്ടു. ഏതുവിധവും തടവിൽപ്പെട്ട അവൻ ആപത്തുതന്നെ ചിന്തിച്ചു 'ഇനി രക്ഷയില്ല' ആപത്തു പറ്റിയവർ ആപത്തു വന്നവരുടെ ജീവനെ ആപത്തു തീർത്ത് രക്ഷിക്കണം. എലിക്കു വന്നുചേർന്ന ആപത്തോ എവിടെച്ചെന്നാലും രക്ഷയില്ലാത്തതുമാണ്. എലി മനസ്സിൽ വിചാരിച്ചു: 'താഴത്തു ചെന്നാൽ ഉടനെ കീരി എന്നെ ഭക്ഷിക്കും. എങ്ങും പോകാതെ നിന്നാലോ കൂമൻ പിടിച്ചുതിന്നും. കയറ് പൊട്ടിയാലോ പൂച്ചയും വന്ന് പിടിച്ചുതിന്നുകളയും. എവിടെയാണ് രക്ഷ! എങ്ങും രക്ഷയ്ക്കു വഴിയില്ല. എന്നുവെച്ച് ഞാൻ പരിഭ്രമിക്കാൻ വിചാരിക്കുന്നില്ല. എന്നെപ്പോലെ ദേശകാലജ്ഞാനമുള്ള ബുദ്ധിമാന്മാർ ഒരിക്കലും അമ്പരന്ന് മോഹാലസ്യപ്പെടാൻ വിചാരിക്കുന്നില്ല. യുക്തിയാൽ സന്ധിചെയ്തു ജീവരക്ഷയ്ക്കു മാർഗ്ഗമുണ്ടോ എന്ന് ഒന്നു നോക്കട്ടെ! ബുദ്ധിമാനായ പ്രാജ്ഞൻ, നീതിശാസ്ത്രവിശാരദനായ മാന്യൻ, വലിയ അത്യുൽക്കടമായ ആപത്തിൽപ്പെട്ടാലും മനസ്സ് ഭ്രമിക്കുകയില്ല; തീർച്ചയാണ്. പൂച്ചയല്ലാതെ വേറെ ഗതിയൊന്നും ഞാൻ കാണുന്നില്ല. ഇവനും വിഷമത്തിൽപ്പെട്ടിരിക്കുന്ന ശത്രുവാണല്ലോ! അതുകൊണ്ട് രക്ഷാമാർഗ്ഗം അവനും ചിന്തിക്കുന്നുണ്ടാകുമല്ലോ. ഈ മഹത്തായ കാര്യം നിർവ്വഹിക്കാൻ ഇപ്പോൾ പറ്റിയേക്കും. ഞാനാണെങ്കിൽ മൂന്നു ശത്രുക്കൾക്ക് ഇരയാണ്. ജീവനിൽ കൊതിച്ചിട്ട് കാര്യമില്ല! എന്തായാലും രക്ഷയില്ലാത്ത നിലയിൽ ആരേയാണ് ഇപ്പോൾ ആശ്രയിക്കേണ്ടത്? പൂച്ചയെത്തന്നെ ആശ്രയിക്കാം.

നീതിശാസ്ത്രം അടിസ്ഥാനമാക്കി ഇപ്പോൾ പൂച്ചയ്ക്ക് ഹിതമായതു പറയാം. ശത്രുസംഘത്തെ ഇപ്പോൾ ഞാൻ ബുദ്ധികൊണ്ട് വഞ്ചിച്ചുകളയാം. ഇവൻ അത്യന്തശത്രുവാണ്. വളരെ വൈഷമ്യമുണ്ട് അടുക്കാൻ. മൂഢനുമാണ്, എന്റെ കാര്യം അവനെ ഗ്രഹിപ്പിക്കാൻ വളരെ വിഷമമുണ്ട്. എന്നാലും ശ്രമിക്കുകതന്നെ. വ്യസനത്തിൽപ്പെട്ട ഇവൻ ഞാനുമായി സന്ധിയായെന്നുംവരാം. ശക്തനോട് ഏറ്റ് അടുത്തവന്ന് ശത്രുവിനെ സ്വീകരിക്കലും വിഷമത്തിൽ ജീവിക്കലും തുല്യമാണെന്നാണ് ആചാര്യന്മാർ പറഞ്ഞിട്ടുള്ളത്. ശ്രേഷ്ഠനും പണ്ഡിതനുമായ ശത്രു മൂഢനാണ്. അവൻഒരിക്കലും മിത്രമാവുകയില്ല. എന്നാലും ഇപ്പോൾ എന്റെ ജീവൻ ഇരിക്കുന്നത് പൂച്ചയിലാണ്. എന്തായാലും ഇവനോട് ആത്മരക്ഷയ്ക്കുള്ള കൗശലം ഞാൻ പറയാം. ഈ ശത്രുവും സംഗതിവശാൽ പണ്ഡിതനായിവന്നേക്കാം.'

ഇപ്രകാരം ശത്രുവിന്റെ ചേഷ്ടിതം വിചാരിച്ച് സന്ധിവിഗ്രഹകാലജ്ഞനായ മൂഷികൻ കാര്യത്തിന്റെ ഗതി മനസ്സിലാക്കി സാന്ത്വപൂർവ്വം മാർജ്ജാരനോട് ഇങ്ങനെ പറഞ്ഞു.

മൂഷികൻ പറഞ്ഞു: 'സ്നേഹിതാ! മാർജ്ജാരമഹാശയാ! ഭവാനോടുള്ള ഇഷ്ടംകൊണ്ട് ഞാൻ പറയുകയാണ്. ഭവാൻ ജീവിക്കുന്നുണ്ടോ? മഹാശയാ, അങ്ങയുടെ ജീവന്നുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു. നമ്മൾക്കു രണ്ടുപേർക്കും നന്മ തുല്യമാണ്. അല്ലയോ സൗമ്യാത്മാവേ, അങ്ങു ഭയപ്പെടേണ്ടതില്ല. ഭവാൻ സുഖമായി ജീവിക്കും. ദീർഘായുഷ്മാനാകട്ടെ! ഞാൻ അങ്ങയെ ആപത്തിൽനിന്നു കയറ്റിവിടാം. എന്നെ കൊല്ലാതിരിക്കുകയാണെങ്കിൽ—! നമുക്കു രണ്ടുപേർക്കും നന്മവരുവാൻ ഞാൻ ഒരു കൗശലം കാണുന്നുണ്ട്. നിനക്കു മോചനം കിട്ടുകയും എനിക്കു നന്മവരികയും ചെയ്യും. ആത്മബുദ്ധിവിചാരത്താൽ ഞാൻ ഉപായം കണ്ടിരിക്കുന്നു. അതു നിനക്കായും എനിക്കായും ഉള്ള കാര്യമാണ്. ഫലം നമുക്കു രണ്ടുപേർക്കും തുല്യമാണ്. നോക്കൂ! ഈ കീരിയും കൂമനും പാപികളാണ്. അവർ എന്നെ നോക്കി നുണച്ചിരിക്കുകയാണ്. അവർ ഇപ്പോൾ വന്ന് ആക്രമിക്കുന്നില്ലെങ്കിൽ അത് എനിക്കു നന്മയാണ്. ആ കൗശികൻ (കൂമൻ) ഹൂം എന്നു മൂളിക്കൊണ്ട് കണ്ണുരുട്ടിയിളക്കി എന്നെ നോക്കുന്നതു നോക്കൂ! മരക്കൊമ്പത്തിരിക്കുന്ന അവനെ ഞാൻ വല്ലാതെ ഭയപ്പെടുന്നു. സജ്ജനങ്ങൾക്ക് 'സാപ്തപദീനം സഖ്യം' എന്നാണ് പ്രമാണം. 'ഏഴടി ഒന്നിച്ചു സഞ്ചരിക്കുക, അല്ലെങ്കിൽ ഏഴു വാക്കുകൾ തമ്മിൽ പറയുക' ഇത്രമാത്രം മതി സഖ്യത്തിന്ന്. ആ നിലയ്ക്ക് സജ്ജനങ്ങളായ നമ്മൾ പരസ്പരം സുഹൃത്തുക്കളായിരിക്കുന്നു. നീയാണെങ്കിൽ വിദ്വാനുമാണല്ലോ. നല്ലവർ തമ്മിൽ സഹവാസംകൊണ്ട് ആപത്തിനെ ഒഴിവാക്കുന്നു. പരസ്പരസഹായത്താൽ ബുദ്ധിപൂർവ്വം ആപത്തിനെ നീക്കുന്നു. അതുകൊണ്ടു നിന്റെ ആപത്തു നീങ്ങും. അതിനാൽ ഞാൻ പറയുന്നതു കേൾക്കുക: 'ഹേ! മാർജ്ജാരാ, ഭവാൻ ഇപ്പോൾ കുടുങ്ങിയിരിക്കുന്ന വല കണ്ടിച്ചു രക്ഷപ്പെടുവാൻ

നിനക്കു സാദ്ധ്യമല്ല. ഞാൻ സഹായിക്കുന്നില്ലെങ്കിൽ അതിന്നു നിനക്കു കഴിയുകയില്ല. ഞാൻ നിന്റെ പാശങ്ങൾ അറുത്തു നീക്കിത്തരാം. നീ എന്നെ കൊല്ലാതിരിക്കയാണെങ്കിൽ—! നീയാണെങ്കിൽ വൃക്ഷത്തിന്മേലാണ് അധിവസിക്കുന്നത്. ഞാൻ ചുവട്ടിലും. അങ്ങയ്ക്കറിയാം നാം രണ്ടു പേരും മരത്തിന്മേലാണല്ലോ വളരെക്കാലമായി പാർത്തുവരുന്നത്. ഒരുത്തനിൽ മറ്റൊരുവന്നു വിശ്വാസമില്ലെങ്കിൽ എന്നും പരസ്പരം ഭയപ്പെട്ടു ജീവിക്കുന്നവരെ ധീരന്മാരാരും പ്രശംസിക്കുകയില്ല. അതുകൊണ്ട് നമ്മൾ പരസ്പരം വിശ്വസിക്കുക. നമ്മൾക്കു നിത്യവും സന്തോഷം വർദ്ധിക്കുമാറാകട്ടെ! കാലം കഴിഞ്ഞ കാര്യത്തെപ്പറ്റി പണ്ഡിതന്മാർ പ്രശംസിക്കാറില്ല. അതുകൊണ്ട് ശരിക്കു വേണ്ട കാര്യം യുക്തിപൂർവ്വം ഇപ്പോൾ കേട്ടുകൊള്ളുക. നിന്റെ ജീവരക്ഷ ഞാൻ ഇച്ഛിക്കുന്നു. നീ എന്റെ ജീവനേയും ഇച്ഛിക്കുക. ഒരുത്തൻ ഒരു മരമുട്ടി (പൊങ്ങുതടി) കൊണ്ട് ആഴമേറിയ വലിയ പുഴ കടക്കുകയാണെങ്കിൽ അവൻ മുട്ടിയെ മറുകരയെത്തിക്കും. മുട്ടി അയാളേയും കരകയറ്റും. ആ യോഗം നമ്മൾക്കും ഇപ്പോൾ സംഭവിക്കും. നിന്നെ ഞാൻ കയറ്റിവിടാം. നീ എന്നേയും കയറ്റിവിടണം.'

എന്നു പറഞ്ഞ് പലിതൻ രണ്ടാൾക്കും ഹിതമായ കാര്യം യുക്തിപൂർവ്വം പറഞ്ഞു മനസ്സിലാക്കി കാലം നോക്കി എല്ലാം ധരിപ്പിച്ചു.

ആ ശത്രുവിന്റെ നല്ലവാക്കു കേട്ടപ്പോൾ വിചക്ഷണനായ പൂച്ച ഗ്രാഹ്യസാരമായ വാക്കു പറഞ്ഞു. ബുദ്ധിമാനായ വാഗ്മി ആ വാക്കു പ്രശംസിച്ചു തന്റെ കഷ്ടാവസ്ഥയെ ചിന്തിച്ചു. എലിയെ ഭംഗിയായി ആദരിച്ചു.

പിന്നെ പല്ലിന്റെ തുമ്പു കൂർത്തവനും, മണിവൈഡൂര്യലോചനനുമായ എലിയെ നോക്കി ലോമശമാർജ്ജാരൻ പറഞ്ഞു.

ലോമശൻ പറഞ്ഞു: 'സൗമ്യാ! ഞാൻ നിന്നെ അഭിനന്ദിക്കുന്നു. നിനക്കു നന്നായിവരട്ടെ! എന്റെ ജീവിതാർത്ഥിയാണല്ലോ നീ. നന്മ കാണുന്നുണ്ടെങ്കിൽ നീ ചെയ്തുകൊള്ളുക; വൈകരുത്. ഞാൻ വലിയ ആപത്തിലാണല്ലോ. നീയും അപ്രകാരം തന്നെ ആപത്തിലാണ്. ആപത്തിൽപ്പെട്ടവർ തമ്മിൽ സന്ധിയാകുന്നത് യുക്തമാണ്. ഇനി ചിന്തിക്കാനൊന്നുമില്ല. കാലോചിതമായി കാര്യസിദ്ധിക്കു വേണ്ടത് ഞാൻ ചെയ്യുന്നതാണ്. ഞാൻ കഷ്ടപ്പാടുവിട്ട് ഇതിൽനിന്ന് എഴുന്നേറ്റാൽ നീ ചെയ്ത സൽകൃതം നശിക്കുകയില്ല. മാനം വിട്ടവൻ, കൂറുകൊണ്ടവൻ, നിന്റെ ശിഷ്യൻ, നിന്റെ ഹിതകൃത്ത് ഈ നിലയിൽ നില്ക്കുന്നവനാണ് ഞാൻ. നിന്റെ കല്പനപോലെ ഞാൻ ഇതാ നില്ക്കുന്നു. ഞാൻ നിന്നെ ശരണംപ്രാപിക്കുന്നു!'

ഇപ്രകാരം പൂച്ച പറഞ്ഞപ്പോൾ തന്റെ പാട്ടിൽ നില്ക്കുന്ന പൂച്ചയോട് അവന്റെ വാക്കിന്റെ അർത്ഥം ആരാധിച്ച്, അഭിനന്ദിച്ച്, അർത്ഥജ്ഞനായ പലിതൻ ഹിതമായ വാക്കുകൾ ഇപ്രകാരം പറഞ്ഞു:

പലിതൻ പറഞ്ഞു: 'ഉദാരമായ വാക്കുകൾ നീ പറഞ്ഞു. നിന്നെപ്പോലെയുള്ളവരിൽ ഇത്തരം വാക്കുകൾ അത്ഭുതമല്ല. ഞാൻ കണ്ടുവെച്ച മാർഗ്ഗം നീ ഹിതമായി കേട്ടുകൊണ്ടാലും. എനിക്കു കീരിയിൽ വലിയ ഭയമുണ്ട്. അതുകൊണ്ടു ഞാൻ നിന്റെകൂടെ താമസിക്കാനാഗ്രഹിക്കുന്നു. നീ എന്നെ രക്ഷിക്കണം. കൊല്ലരുത്. ഞാൻ നിന്നെ രക്ഷിക്കുവാനും മതിയായവനാണ്. കൂമനിൽനിന്നു നീ എന്നെ രക്ഷിക്കണം. ആ ക്ഷുദ്രൻ എന്നെ കൊതിച്ചുകൊണ്ടിരിക്കുകയാണ്. ഞാൻ നിന്റെ പാശങ്ങളൊക്കെ ഇപ്പോൾ അറുത്തുനീക്കിത്തരാം! സഖേ! സത്യമാണ് ഞാനീപ്പറഞ്ഞത്!'

യുക്തമായും, അർത്ഥബഹുലമായും പ്രശോഭിക്കുന്ന ആ വാക്കുകേട്ടു പൂച്ച സ്വാഗതം ചെയ്തു. ഭേഷ്! ഭേഷ്! എന്നു ഹർഷത്തോടെ പറഞ്ഞ് എലിയെ പുകഴ്ത്തി പൂജിച്ചു.

അങ്ങനെ സഖ്യത്തിലായ പൂച്ച എലിയെ പൂജിച്ചു ബഹുമാനിച്ച് ധീരനും പ്രീതനുമായി ചിന്തിച്ച് വെമ്പലോടെ പറഞ്ഞു.

ലോമശൻ പറഞ്ഞു: "സ്നേഹിതാ! മൂഷികാ! വേഗം വരൂ! നിനക്കു നന്മവരട്ടെ! നീ എനിക്കു പ്രാണതുല്യനായ സഖിയാണ്. ഹേ പ്രാജ്ഞാ! ഞാൻ നിന്റെ പ്രസാദംമൂലം ജീവിതം മിക്കവാറും നേടിയിരിക്കുന്നു! ഈ നിലയിലുള്ള ഞാൻ നിനക്കു വേണ്ടി എന്തു ചെയ്യണം അതു ഭവാൻ കല്പിച്ചാലും. ഞാൻ അതു ചെയ്യുന്നതാണ്. സഖേ! നാം തമ്മിൽ സന്ധിയായിരിക്കുന്നു. ഈ സങ്കടാവസ്ഥവിട്ടു ഞാൻ രക്ഷപ്പെട്ടാൽ മിത്രബന്ധുഗണങ്ങളോടുകൂടിയവനായി ഞാൻ നിനക്കു ഹിതവും പ്രിയവുമായ ഏതു കാര്യവും ചെയ്യുവാൻ സന്നദ്ധനാണ്. ഈ ആപത്തുവിട്ട് ഞാൻ കരകയറിയാൽ ഹേ സൗമ്യാ, നിനക്കു ഞാൻ പ്രത്യുപകാരംചെയ്തു സൽക്കരിച്ച് പ്രീതി വളർത്തുന്നതാണ്. പലതും പ്രത്യുപകാരം ചെയ്യുന്നവൻ പൂർവ്വോപകാരിക്കു തുല്യനാകുന്നു. ചെയ്തതിന്നുപകരം ഒരുത്തൻ ചെയ്യുന്നു. മറ്റൊരുവൻ കാരണം കൂടാതെതന്നെ ഉപകാരംചെയ്യുന്നു."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പൂച്ചയെ തന്റെ കാര്യം ഗ്രഹിപ്പിച്ച് മൂഷികൻ ആ ദ്രോഹിയുടെ 'കാൽക്കൂട്ടിൽ' വിശ്വസിച്ചു ചെന്നുകയറി. ഇങ്ങനെ മാർജ്ജാരന്നു രക്ഷചെയ്ത ആ വിദ്വാനായ മൂഷികൻ അച്ഛനോടും അമ്മയോടുമുള്ള വിശ്വാസത്തോടെ പൂച്ചയുടെ മാറത്തു കയറി. പൂച്ചയുടെ ദേഹത്തിൽ പറ്റി നില്ക്കുന്ന എലിയെ കണ്ടയുടനെ ആ കൂമനും കീരിയും ആശ കെട്ടവരായി. അങ്ങനെ അവർ ഭയപ്പെട്ടു. പൂച്ചയും എലിയും പ്രീതിയോടെ വസിക്കുന്നതു കണ്ട് അവർ അത്ഭുതപ്പെട്ടു. ബലവാന്മാരും ബുദ്ധിമാന്മാരുമായ ശത്രുക്കൾ, തമ്മിൽച്ചേർന്ന മാർജ്ജാരമൂഷികന്മാരായ സുവൃത്തന്മാരെ ദ്രോഹിക്കുവാനും അവർ അശക്തരായിത്തീർന്നു. കാര്യത്തിന്നായി പൂച്ചയും എലിയും തമ്മിൽ സന്ധിയായതു കണ്ട് കൂമനും കീരിയും തങ്ങളുടെ വസതികളിലേക്ക് ഓടിക്കളഞ്ഞു.

ആ പൂച്ചയുടെ ദേഹത്തോടുചേർന്ന് ദേശകാലജ്ഞനായ പലിതൻ അപ്പോൾ പതുക്കെപ്പതുക്കെ വലയുടെ കയറു കടിച്ചു മുറിക്കുവാൻ തുടങ്ങി. എന്നാൽ അതു വളരെ സമയംകൊണ്ടാണ് നിർവ്വഹിച്ചുകൊണ്ടിരുന്നത്. വലയുടെ കണ്ണികളിൽ കുടുങ്ങി വലയുന്ന പൂച്ച വലയുടെ കയർ പതുക്കെപ്പതുക്കെ കണ്ടിക്കുന്ന എലിയോട് വെമ്പലോടെ പറഞ്ഞു."

ലോമശൻ പറഞ്ഞു: "എടോ മൂഷികാ, വേഗമാവട്ടെ! എന്താ നീ ഇത്ര സാവധാനിയാകുന്നത്? വേഗം കെട്ട് അറുക്കുക! എടോ സൗമ്യാ! നീ എന്നെ ധിക്കരിക്കുകയാണോ? എടോ ശത്രുഘ്നാ! നീ പാശങ്ങൾ വേഗം അറുക്കുക! ആ നായയെത്തീനി ഇപ്പോൾ എത്തും."

ഭീഷ്മൻ പറഞ്ഞു: "പൂച്ച ഇപ്രകാരം തിടുക്കംകൂട്ടുന്ന സമയത്ത് ആ പ്രജ്ഞകെട്ട പൂച്ചയോട് പത്ഥ്യവും ആത്മഹിതവുമായ വാക്കുകൾ ശ്രീമാനായ പലിതമൂഷികൻ പറഞ്ഞു."

പലിതൻ പറഞ്ഞു: "എടോ സൗമ്യാ, മിണ്ടാതിരിക്കുക! നീ വെമ്പാതിരിക്കുക! സംഭ്രമം ഒട്ടും വേണ്ടാ. നമുക്ക് ശരിയായ കാലം അറിയാം. ഞാൻ കാലം ഒരിക്കലും തെറ്റിക്കുകയില്ല. കാലംതെറ്റി ചെയ്യുന്ന കാര്യം ഒരിക്കലും ചെയ്തവന്നു ഫലത്തിലാവുകയില്ല. കാലംകൊണ്ടു ചെയ്യുന്നതായാലോ, വലിയ ഫലം സിദ്ധിക്കുകയും ചെയ്യും. അകാലത്തു നിന്നെ വിട്ടയച്ചാൽ നിന്റെ പേരിൽ എനിക്കു ഭയം വന്നുകൂടും. അതുകൊണ്ടു നീ കാലം കാത്ത് അടങ്ങിയിരിക്കൂ! തോഴരേ, വെമ്പാതിരിക്കുക! ശസ്ത്രവുമായി ആ ചണ്ഡാലൻ വരുന്നതു കണ്ടയുടനെ ഞാൻ കയറ് അറുത്തുവിടാം. ഭയം ഒപ്പം ഉണ്ടാകുമ്പോൾ ക്ഷണത്തിൽ കയറ് അറുത്തുവിടാം. ആ തവ്വിൽ നിനക്കു വലവിട്ട് ഓടി മരത്തിൽ കയറാം. നിനക്കു ജീവൻ കിട്ടുകയല്ലേവേണ്ടൂ? വേറെ ഒന്നിലും ആശയില്ലല്ലോ? അത് ഞാൻ നേടിത്തരാം. ഉടനെ ഞാനും ഓടി എന്റെ മടയിൽക്കയറാം. നിനക്കു മരത്തിന്മേലും കയറാം."

ഇപ്രകാരം ആത്മാവിന്റെ ഹിതംനോക്കി എലിപറഞ്ഞപ്പോൾ വാക്യതത്ത്വജ്ഞനും, ആത്മജീവിതാർത്ഥിയും, മഹാമതിയും, തന്റെ കാര്യത്തിൽ ബദ്ധപ്പാടു കാണിക്കുന്നവനും, വിന

യവാനുമായ ലോമശമാർജ്ജാരൻ താമസിപ്പിക്കുന്ന എലിയോട് ഇപ്രകാരം പറഞ്ഞു.

ലോമശൻ പറഞ്ഞു: "ഇങ്ങനെയല്ല സജ്ജനങ്ങൾ മിത്രങ്ങളുടെ കാര്യം സസന്തോഷം ചെയ്യുക. നിന്നെ കഷ്ടത്തിൽനിന്ന് ഞാൻ എത്രവേഗത്തിലാണു രക്ഷിച്ചത്! അതുപോലെ അതിവേഗത്തിൽ ഭവാൻ എന്റെ കാര്യവും ചെയ്യണേ! മഹാപ്രാജ്ഞാ! പ്രയത്നിക്കൂ! വേഗമാവട്ടെ! ഞാൻ ഈ ആപത്തിൽനിന്ന് അതിവേഗത്തിൽ രക്ഷപ്പെടട്ടെ! പൂർവ്വവൈരം വിചാരിച്ച് നീ എന്നെ കഷ്ടത്തിൽ നിർത്തുകയാണെങ്കിൽ ഹേ! ദുഷ്കൃതകൃത്തേ, നിന്റെ തടി കിട്ടുവാനും നീ വിഷമിക്കും! അറിവില്ലാതെ ഞാൻ പണ്ടു പല ദുഷ്കൃതങ്ങളും എലികളോടു ചെയ്തിട്ടുണ്ടാകാം. അതൊന്നും നീ മനസ്സിൽ വെയ്ക്കരുത്. എന്നിൽ പൊറുക്കണം! ഞാൻ ഭവാനെ പ്രസാദിപ്പിക്കുന്നു!"

ആ പ്രാജ്ഞനായ മാർജ്ജാരൻ ഇപ്രകാരം പറഞ്ഞപ്പോൾ പ്രാജ്ഞനും ബുദ്ധിമാനുമായ മൂഷികൻ ശ്രേഷ്ഠമായ വാക്കുകൾ മാർജ്ജാരനോടു പറഞ്ഞു.

പലിതൻ പറഞ്ഞു: "സ്വാർത്ഥത്തിന്നുവേണ്ടി എന്നിൽ ഇണങ്ങിനിൽക്കുന്ന മാർജ്ജാരാ! നിന്റെ വാക്കു ഞാൻ കേട്ടു. സ്വാർത്ഥത്തിന്നുവേണ്ടിയാണ് ഞാനും ഭവാനുമായി ഇണങ്ങിയത്. അങ്ങനെയുള്ള എന്റെ വാക്കും ഭവാൻ കേൾക്കണം. പേടിച്ചിണങ്ങേണ്ടതായ മിത്രവും പേടിയുള്ള മിത്രവും പാമ്പിന്റെ വായിൽ കൈകടത്തുന്നവനെപ്പോലെ നല്ലപോലെ കരുതലോടെ വേണം നില്ക്കുവാൻ. ശക്തനുമായി സന്ധിചെയ്തു വിശ്വസിച്ച് തന്നെ കാക്കാതിരിക്കുന്നവൻ അപത്ഥ്യാഹാരം കഴിച്ചവനെപ്പോലെയാകും. അത് അവന്റെ ഗുണത്തിന്നായി ഭവിക്കുകയില്ല. ലോകത്തിൽ ആരും ആർക്കും മിത്രമല്ല. ആരും ആർക്കും സുഹൃത്തുമല്ല. ശത്രു എന്നും മിത്രം എന്നും പറയുന്നത് വെറും കാര്യവശാൽ മാത്രം ബന്ധപ്പെട്ടു നില്ക്കുന്നതാണ്. ആനയാൽ കാട്ടാന ബന്ധിക്കപ്പെട്ടതുപോലെ അർത്ഥത്താൽ അർത്ഥവും ബന്ധിക്കപ്പെട്ടിരിക്കയാണ്. കാര്യം നിർവ്വഹിച്ചുകഴിഞ്ഞാൽ ചെയ്തവനെ നോക്കുവാൻ ആരുമില്ല. അതുകൊണ്ട് കാര്യങ്ങളൊക്കെ കുറച്ചെങ്കിലും ശേഷിപ്പിച്ചു നിറുത്തണം. ഇപ്പോൾ നിന്നെ മോചിപ്പിച്ചാൽ അത് എനിക്കു നല്ലതിനാവില്ല. പ്രഭാതമാകുമ്പോഴാണെങ്കിൽ വേടനെ കണ്ടയുടനെ മോചിപ്പിച്ചാലോ നീ പ്രാണനും കൊണ്ടു പാഞ്ഞുകളയും. എന്നെ പിടിക്കുവാൻ അപ്പോൾ നിനക്കു കഴിയുകയില്ല. പാച്ചിലേ നിനക്കു ശരണമുള്ളൂ. മിക്ക കയറും ഞാൻ കണ്ടിച്ചുകഴിഞ്ഞു. ഇനി ഒരു കയർ മാത്രമേ ബാക്കിയുള്ളൂ. അതും ഞാൻ വേഗം മുറിച്ചുകളയാം. ലോമശാ! നീ തൃപ്തിപ്പെടുക!"

ആപത്തിൽപ്പെട്ട അവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കെ ആ രാത്രി അവസാനിച്ചു. ലോമശന്നു ഭയമായി.

നേരം പ്രഭാതമായപ്പോൾ ഒരുകൂട്ടം നായാട്ടുനായ്ക്കളോടുകൂടി ചണ്ഡാലനുണ്ട് വരുന്നു! അവനെക്കണ്ടാൽ ആരും ഒന്നു ഞെട്ടിപ്പോകും. അത്ര വികൃതമാണ് അവന്റെ രൂപം! ചെമ്പൻതാടിയും, മീശയും, വലിയ ചന്തിയും ചേർന്ന ഉദ്ദണ്ഡരൂപൻ. കൂർത്ത കാതും, വിടർന്ന വായും, ചേറുപുരണ്ട ദേഹവും ചേർന്ന രൂക്ഷഘോരദർശനൻ! കൈയിൽ ശസ്ത്രവുമായി യമദൂതനെപ്പോലെ 'പരിഘൻ' എന്നുപേരുള്ളവനായ ആ ചണ്ഡാലൻ മരത്തിന്ന് അടുത്തെത്തുന്നതു കണ്ട് പൂച്ച പേടിച്ചു വിറച്ചു. മാർജ്ജാരൻ ഭയചകിതനായ എലിയോടു ചോദിച്ചു.

മാർജ്ജാരൻ പറഞ്ഞു: "എടോ മൂഷികാ, നീ ഇനി എന്താണ് ചെയ്യുവാൻപോകുന്നത്?"

ആ ഘോരരൂപിയായ അവനെക്കണ്ട് കീരിയും കൂമനും നിരാശയിൽ മുഴുകി. ബലവാന്മാരും ബുദ്ധിമാന്മാരും തമ്മിൽ ചേർന്ന ഈ നീതിമാന്മാരായ സുവൃത്തരെ അവർക്ക് ഉപദ്രവിക്കുവാൻ കഴികയില്ലെന്നു മനസ്സിലായപ്പോൾ അവർ നിരാശരായി. തങ്ങളുടെ കാര്യസാദ്ധ്യത്തിന്ന് പൂച്ചയും എലിയും തമ്മിൽ സന്ധിയായിരിക്കുന്നുപോലും! ഇതു കണ്ട് കീരിയും കൂമനും തങ്ങളുടെ ഗൃഹങ്ങളിലേക്കു പാഞ്ഞുപൊയ്ക്കളഞ്ഞു.

ഉടനെതന്നെ പൂച്ചയുടെ കയറ് എലി കടിച്ചുമുറിച്ചു. പൂച്ച പെട്ടെന്ന് ബന്ധനവിമുക്തനായി. പൂച്ച സംഭ്രമിച്ചു മരത്തിന്മേൽ പെട്ടെന്ന് ഓടിക്കയറി. ആ സംഭ്രമപ്പാച്ചിലിൽ ശത്രുവായ പൂച്ച പാഞ്ഞുപോയപ്പോൾ പലിതൻ തന്റെ മടയിൽക്കയറി ഒളിച്ചു. ലോമശൻ മരക്കൊമ്പിലും കയറി ഒളിച്ചു.

ചണ്ഡാലൻ മരത്തിന്റെ ചുവട്ടിലെത്തി താൻ വെച്ച വല കെട്ട് എടുത്തു. അവൻ നിരാശനായി ആ സ്ഥലംവിട്ട് പോവുകയും ചെയ്തു. ചണ്ഡാലൻ തന്റെ കുടിലിലേക്കു പോയി.

ആ ഭയം വിട്ടൊഴിഞ്ഞുപോയതിന്നുശേഷം ദുർല്ലഭമായ ജീവിനെ കിട്ടിയ മാർജ്ജാരൻ മടയിൽ വാഴുന്ന എലിയോട് മരക്കൊമ്പിലിരുന്ന് ഇങ്ങനെ പറഞ്ഞു.

മാർജ്ജാരൻ പറഞ്ഞു: "കരാറൊന്നും ചെയ്യാതെ പെട്ടെന്നു ചാടി ഓടിക്കളഞ്ഞ നീ കൃതജ്ഞനും കൃതോപകാരിയുമായ എന്നെ ഒട്ടും സംശയിക്കുന്നില്ലല്ലോ? എന്നിൽ വിശ്വസിച്ച് എനിക്ക് എന്റെ ജീവൻ ദാനംചെയ്ത് എന്നെ മാനിച്ചവനായ നീ മിത്രോപഭോഗങ്ങൾ അനുഭവിക്കേണ്ട സമയം വന്നപ്പോൾ എന്താണ് എന്റെ അടുത്തേക്കു വരാത്തത്? ഒരിക്കൽ മിത്രങ്ങളെ ഉണ്ടാക്കുകയും പിന്നെ അവരിൽ പ്രീതികാണിക്കാതിരിക്കുകയും ചെയ്യുന്നവൻ ദുർമ്മതിയാണ്. അവൻ കഷ്ടപ്പെടുമ്പോൾ പിന്നെ ഏതു സുഹൃത്താണു സഹായത്തിന്നെത്തുക? അല്ലയോ ചങ്ങാതീ, നിന്നാൽ, നിന്റെ സാമർത്ഥ്യത്താൽ സ്നേഹിതാ, സല്ക്കരിക്കപ്പെട്ടവനാണ് ഞാൻ. അങ്ങനെയുള്ള ഭവാൻ മിത്രമായി നില്ക്കുമ്പോൾ എന്നെ സ്വീകരിക്കേണ്ടതാണ്. എന്റെ സകല മിത്രങ്ങളും എന്റെ ബന്ധുക്കളും സംബന്ധികളും എല്ലാം ശിഷ്യന്മാർ ഗുരുവിനെ എന്നപോലെ ഭവാനെ സൽക്കരിക്കും; പൂജിക്കും! ഞാനും നിന്നെ മിത്രങ്ങളോടും ബന്ധുക്കളോടുംകൂടി പൂജിക്കും. ജീവിതം ദാനംചെയ്ത പുരുഷനെ കൃതജ്ഞന്മാരായ ആരാണ് പൂജിക്കാതിരിക്കുക? ഭവാൻ എന്റെ ഗൃഹത്തിന്നും എന്റെ ദേഹത്തിന്നും ഈശ്വരനായി വർത്തിച്ചാലും! എല്ലാ അർത്ഥങ്ങൾക്കും ഭവാൻ അനുശാസകനായാലും! ഹേ പ്രാജ്ഞാ! ഭവാൻ എന്റെ മന്ത്രിയാവുക! ഭവാൻ എന്നെ എന്റെ അച്ഛനെപ്പോലെ ശാസിച്ചാലും! ഞാൻ സത്യംചെയ്യുന്നു, ആണയിടുന്നു. എന്റെ ജീവനാണെ അങ്ങയ്ക്ക് ഒരുകാലത്തും ഞങ്ങളിൽനിന്ന് ഭയം സംഭവിക്കുന്നതല്ല. ബുദ്ധിയിൽ ഭവാൻ ശുക്രതുല്യനാണ്. ഈ ഞങ്ങളോ മഹാബലന്മാരുമാണ്. ഭവാൻ മന്ത്രബലമുള്ളവനാണ്. എന്റെ പ്രാണദാതാവുമാണ്!"

ഇപ്രകാരം മഹാശയനായ മാർജ്ജാരൻ ശാന്തിവാക്കുകൾ പറഞ്ഞപ്പോൾ മന്ത്രബലമുള്ളവനായ ശ്രീമാൻ മൂഷികൻ ഭംഗിയായി സ്വഹിതോക്തികൾ ഇങ്ങനെ പറഞ്ഞു.

മൂഷികൻ പറഞ്ഞു: "മഹാശയനായ ലോമശാ! ഭവാൻ പറഞ്ഞതൊക്കെ ഞാൻ ശ്രദ്ധാപൂർവ്വം കേട്ടു. എന്റെ കാഴ്ചപ്പാടിൽ ഞാൻ പറയുന്നതും ഭവാൻ കേൾക്കുക. താന്താങ്ങളുടെ ശത്രുവാരാണെന്നും മിത്രമാരാണെന്നും ശരിയായി അറിയണം. ഇത് ഏറ്റവും സൂക്ഷ്മമായി ഉലകിൽ കാണപ്പെടുന്നു. അത് പ്രാജ്ഞസമ്മതമാണ്. ശത്രുക്കളുടെ രൂപത്തിൽ മിത്രങ്ങളും മിത്രങ്ങളുടെ രൂപത്തിൽ ശത്രുക്കളും കാണപ്പെടുന്നു. കാമക്രോധവാന്മാരായ അവരെ സന്ധികൊണ്ടൊന്നും അറിയുവാൻ കഴിയുകയില്ല. ശത്രു എന്ന ഒന്ന് എന്നുമുള്ളതല്ല. മിത്രമെന്ന ഒന്ന് എന്നുമുള്ളതല്ല. തന്റെ സാമർത്ഥ്യയോഗങ്ങൾകൊണ്ടുണ്ടാകുന്നതാണ് മിത്രങ്ങളും വൈരികളും. ആരു ജീവിച്ചിരുന്നാൽ ഒരുത്തന്ന് തൻകാര്യത്തിന്നു മെച്ചമുണ്ടോ, ആരു മരിച്ചാൽ തൻകാര്യത്തിന്നു വിഘ്നമുണ്ടോ, അവൻ അവന്നു മിത്രമാണ്. നേരെമറിച്ചാണെങ്കിലോ, അവൻ ശത്രുവുമാണ്. സ്ഥിരമായ മൈത്രി ജഗത്തിലില്ല. സ്ഥിരമായ വൈരവും ജഗത്തിലില്ല. കാര്യസാദ്ധ്യം, അർത്ഥസിദ്ധി ഇവയുടെ യുക്തിമാർഗ്ഗത്തിലൂടെയാണ് മിത്രങ്ങളും

വൈരികളുമുണ്ടാകുന്നത്. ഒരുകാലത്ത് മിത്രമായിരുന്നവൻ ശത്രുവായിത്തീരും. ഒരുകാലത്ത് ശത്രുവായിരുന്നവൻ മിത്രമായും തീരും. സ്വാർത്ഥംതന്നെയാണ് ബലം കൂടിയത്. ആർക്ക് മിത്രത്തിൽ വിശ്വാസമുണ്ടോ, ആർക്ക് ശത്രുവിൽ അവിശ്വാസമുണ്ടോ, അർത്ഥയുക്തി ചിന്തിക്കാതെ ആര് മനസ്സിൽ കരുതി പ്രീതനായിത്തീരുന്നുവോ, അവന്നു മിത്രമേത്, അമിത്രമേത് എന്നു മനസ്സിലാകാതെ മനസ്സു പതറും. അതുകൊണ്ട് അർത്ഥയുക്തിവഴിയായി ശത്രുമിത്രത്വം ആദ്യമായി ധരിക്കണം. അവിശ്വസ്തനിൽ വിശ്വാസവും, വിശ്വസ്തനിൽ അവിശ്വാസവും പാടില്ല. വിശ്വാസംമൂലം വന്നുചേർന്ന ഭയം വേരുംകൂടി നശിപ്പിച്ചുകളയും.

അർത്ഥയുക്തിവഴിക്കാണ് അച്ഛൻ, അമ്മ, മക്കൾ, സംബന്ധി, ബന്ധുജനങ്ങൾ, മരുമക്കൾ എന്നീ ബന്ധത്തിന്റെപോലും നിലനില്പ്. ആദായവും ധനാഗമവും കാര്യസാദ്ധ്യവുമാണ് അടിസ്ഥാനം. അച്ഛനായാലും, അമ്മയായാലും പതിതന്മാരായ പ്രിയപുത്രന്മാരെ തള്ളിക്കളയുന്നു. എല്ലാവരേയും ഉപേക്ഷിച്ച് തന്നെത്തന്നെ കാക്കുന്നു. ഇതാണ് ലോകത്തിൽ കാണുന്നത്. സ്വാർത്ഥത്തിന്റെ ശരിയായ കാതൽ കാണുക. എടോ ബുദ്ധിമാനേ, നിന്റെ മോചനത്തിന്ന് അടുത്ത് പ്രത്യുപകാരംചെയ്ത ശത്രുവിന്റെ ഗുണത്തിന്നു വേണ്ടി നീ ചിന്തിക്കുന്നു. ഞാൻ ഒന്നു ചോദിച്ചോട്ടെ! ഭവാൻ ഈ ആൽമരംവിട്ട് ഈ നിലയിൽ ഇറങ്ങിവരികയുണ്ടായല്ലോ. ഭവാൻ അത്ര യോഗ്യനായിരുന്നെങ്കിൽ മുമ്പിൽ കെട്ടിവെച്ച വല എന്തേ കാണാഞ്ഞത്? നിന്റെ മനസ്സിന്റെ ചാപല്യം കൊണ്ട് മുന്നിൽ വെച്ച കെണി നിനക്കു കാണുവാൻ കഴിഞ്ഞില്ല. ചപലൻ ഒരിക്കലും തൻകാര്യം നോക്കാൻ പോന്നവനല്ല. പിന്നെ എങ്ങനെ മറ്റുള്ളവരുടെ യോഗക്ഷേമം നോക്കുവാൻ ശക്തനാകും? ചപലൻ എല്ലാകാര്യവും കെടുത്തിക്കളയും, അതിൽ യാതൊരു സംശയവുമില്ല. ഭവാൻ എന്റെ ഇഷ്ടനാണ് എന്നാണല്ലോ മധുരമായി പറയുന്നത്. ആ മിത്രത്വത്തിന്നുള്ള കാരണമെന്താണെന്നുള്ളതും ഞാൻ വിസ്തരിച്ചു പറയാം. ഭവാൻ കേൾക്കുക."

മൂഷികൻ തുടർന്നു: "കാരണംകൊണ്ടാണ് ഇഷ്ടനും ദ്വേഷ്യനും ഉണ്ടാകുന്നത്. ഈ ജീവലോകം കാര്യമർത്ഥിച്ചു വർത്തിക്കുന്നതാണ്. അല്ലാതെ ആരും ആർക്കും പ്രിയനല്ല. ജ്യേഷ്ഠാനുജന്മാർ തമ്മിലുള്ള സഖ്യം, ദമ്പതിമാർ തമ്മിലുള്ള സഖ്യം, ഇവയൊന്നും കാരണംകൂടാതെ പ്രീതമായമട്ടിൽ കാണപ്പെടുന്നില്ല. കാരണമുണ്ടായാൽ ഭ്രാതാക്കളും ക്രോധിക്കും. കാരണമുണ്ടായാൽ ഭാര്യയും ക്രോധിക്കും. സ്വഭാവാൽ അവർ സന്തോഷിക്കുന്നു. മറ്റുള്ളവർ അപ്രകാരം സന്തോഷിക്കുന്നില്ല. ദാനംകൊണ്ടു പ്രിയനാകും. ഇഷ്ടോക്തികൊണ്ട് പ്രിയനാകും. മന്ത്രംകൊണ്ടും ഹോമംകൊണ്ടും ജപംകൊണ്ടും കാര്യാർത്ഥമായി ജനം ഇഷ്ടനാകും. നാം തമ്മിൽ മറ്റൊരു കാരണംമൂലം ഇഷ്ടത്തിലായി. ആ കാരണസ്ഥാനം അറ്റുപോയപ്പോൾ നാം തമ്മിലുള്ള പ്രീതിയും വിട്ടുപോയി. ഞാൻ നിനക്ക് ഇഷ്ടനാകുവാൻ ഇപ്പോൾ എന്തു കാരണമുണ്ടായെന്ന് ഓർക്കുകയാണ്. 'തീറ്റ' യുടെ കാര്യത്തിലല്ലാതെ നിനക്ക് എന്നോടു പ്രീതിക്ക് യാതൊരു കാരണവും ഞാൻ കാണുന്നില്ല. കാലം കാരണത്തെയുണ്ടാക്കുന്നു. സ്വാർത്ഥം കാണുന്ന പണ്ഡിതനോട് ഭവാൻ ഇപ്രകാരം പറയരുത്. നിന്റെ സ്നേഹത്തിന്നുള്ള കാരണം അടിസ്ഥാനരഹിതമാണ്. കാലത്തിന്നൊത്തതുമല്ല. സന്ധിയിലും വിഗ്രഹത്തിലും സുസ്ഥിരനാണ് ഞാൻ. ഒരിക്കലും ഞാൻ സ്വാർത്ഥംവിട്ട് ഇളകുന്നതല്ല. ക്ഷണംതോറും മേഘങ്ങൾക്കുള്ള ആകൃതിമാറ്റംപോലെ കാര്യങ്ങൾ രൂപംമാറിക്കൊണ്ടിരിക്കുന്നു. ഇന്ന് എനിക്കു ശത്രുവായി നില്ക്കുന്നു. ഇന്നുതന്നെ എനിക്കു സുഹൃത്തുമായി മാറുന്നു. വീണ്ടും ഇന്നുതന്നെ എനിക്കു ശത്രുവാകുന്നു. യുക്തിയുടെ ചാപല്യം നോക്കൂ! മുമ്പ് കാരണം വന്നു ചേർന്നപ്പോൾ നമ്മൾതമ്മിൽ സുഹൃത്തുക്കളുടെ നിലയിൽ ബന്ധപ്പെട്ടു. അത് ആ കാലം പോയതോടെ ആ ബന്ധവും തീർന്നു. എനിക്കു നീ ജന്മനാവൈരിയാണ്. സാമർത്ഥ്യംകൊണ്ടു മിത്രമായതാണ്. ആ കാര്യം സാധിച്ചുകഴിഞ്ഞപ്പോൾ നമ്മൾ പണ്ടത്തെപ്പോലെതന്നെ വീണ്ടും ശത്രുതന്നെയായി മാറി. ഞാൻ തത്ത്വങ്ങൾ കണ്ട്, മഹാന്മാർ നിർമ്മിച്ച ശാസ്ത്രങ്ങൾ പഠിച്ചവനാണ്. നീ ഇപ്പോൾ കെട്ടിയുണ്ടാക്കിക്കൊണ്ടുവരുന്ന വലയിൽ ഈയുള്ളവൻ കുടുങ്ങുമെന്നാണോ വിചാരിക്കുന്നത്? എന്താ മിണ്ടാത്തത്? പറയൂ മാർജ്ജാരാ!'

നിന്റെ വീര്യംകൊണ്ടു ഞാൻ മുക്തനായി. എന്റെ വീര്യംകൊണ്ടു നീയും മുക്തനായി. നാം അന്യോന്യം അനുഗൃഹീതന്മാരായി. ആ കാര്യവും കഴിഞ്ഞു. ഇനി വേണ്ടാ, നാം തമ്മിലുള്ള വേഴ്ച.

എടോ സൗമ്യാ, നീ ഇപ്പോൾ കൃതാർത്ഥനായില്ലേ? ഞാനും കൃതാർത്ഥനായി! ഇനി എന്തു കാര്യമുണ്ട് നാം തമ്മിൽ? ഉണ്ട് ഒരുകാര്യം! നിനക്ക് എന്നെ പിടിച്ചു തിന്നണം. അതാണു നിനക്കുള്ള കാര്യം! ഞാൻ നിനക്ക് ആഹാരമാണ്. നീ തിന്നുന്നവനുമാണ്. ഞാൻ ദുർബ്ബലനാണ്. നീ ബലവാനാണ്. നാം തമ്മിൽ സന്ധിക്കു പറ്റിയവരല്ല. വിഷമാവസ്ഥ തരണംചെയ്തതിന്നു ശേഷം സന്ധി നാം തമ്മിൽ ഒക്കുന്നതല്ല. നീ വിട്ടുപോയതിന്നു ശേഷം നിന്റെ പ്രജ്ഞയെ ഞാൻ കാണുന്നു. നീ എന്നെ ഈ വാഴ്ത്തുന്നതിന്റെ സാരമൊക്കെ എനിക്കു മനസ്സിലായി. നീ സുഖമായി ഉപായംകൊണ്ട് എന്നെ കൈയിലാക്കാൻ ആശിക്കയാണ്. തീറ്റിക്കൊരുങ്ങിനില്ക്കുന്ന നീ വിട്ടൊഴിഞ്ഞു. ഉടൽ ഉരുണ്ടുതടിച്ച നീ ശാസ്ത്രീയമായി ചിന്തിച്ചുതന്നെ എന്നെ പിടിച്ചു തിന്നും. നീ വിശന്നുനില്ക്കുന്നവനാണെന്ന് എനിക്കറിയാം. തീറ്റയ്ക്കുള്ള സമയമാണെന്നും എനിക്കറിയാം. അങ്ങനെയുള്ള നീ എന്നെ നല്ലവാക്കു പറഞ്ഞു ചതിച്ച് തീറ്റയന്വേഷിക്കുകയാണ്.

പുത്രന്മാരോടും ദാരങ്ങളോടുംകൂടി എന്നോട് ഭവാൻ സന്ധിയായി മിത്രമായി നില്ക്കാമെന്നു പറയുന്നത് എന്നെ ശുശ്രൂഷിക്കുന്നതിന്നുവേണ്ടിയാണോ? എന്നാൽ അത് എനിക്കൊട്ടും പറ്റില്ല. എന്നെ ഭവാനോടൊത്ത് കാണുമ്പോൾ ഭവാന്റെ പ്രിയപ്പെട്ട മക്കളും എന്നെ എന്തുകൊണ്ട് തിന്നുകയില്ല? നിന്റെ പ്രണയഭാജനങ്ങളല്ലേ അവർ? നീ അവരുടെ ശ്രേയസ്സിൽ സന്തുഷ്ടനല്ലേ?

മാർജ്ജാരാ, നിന്നോട് ഞാനൊരിക്കലും ചേരുന്നതല്ല. ചേരേണ്ട ഹേതു തീർന്നുപോയിരിക്കുന്നു. സ്വസ്ഥനായി നീ എനിക്കു ശുഭം നേരുക. ചെയ്ത ഉപകാരം മനസ്സിലുണ്ടെങ്കിൽ അത്രമാത്രം മതി.

അനാര്യനായി ക്ലേശത്തോടെ വിശന്നുനില്ക്കുന്ന ശത്രു ഭക്ഷണം തിരയുന്ന സമയത്ത് ബുദ്ധിയുള്ള ഏതൊരുത്തനാണ് ചെല്ലുക? നിനക്കു നന്മവരട്ടെ! നമസ്തേ! ഞാൻ പോകട്ടെ! ദൂരെപ്പോകുമ്പോഴും ഞാൻ നിന്നെ ഭയപ്പെടുന്നു. വിശ്വസ്തനായാലും, പ്രമത്തനായാലും, നിന്നെ വിശ്വസിക്കാൻ വിഷമമുണ്ട്. ബലവാന്മാരോട് അടുക്കുന്നതു സൂക്ഷിച്ചുവേണം. ശ്ലാഘ്യമല്ല അത്. എടോ ലോമശാ! ഭവാൻ ഗമിച്ചാലും! ഉപകാരം നീ വിചാരിക്കുന്നുണ്ടെങ്കിൽ സഖ്യത്തെ കാത്തുകൊണ്ടാലും! പ്രശാന്തനാണ് എങ്കിലും പാപിയായ ശക്തനെ ഞാൻ ഭയപ്പെടുന്നു. അങ്ങയ്ക്ക് സ്വാർത്ഥം എന്തു നേടണം, പറയൂ! ഞാൻ എന്തു ചെയ്യണം? ഞാൻ അങ്ങയ്ക്കു എന്നാൽ കഴിയുന്ന ഉപകാരമൊക്കെ ചെയ്യാം. ഒരു കാര്യം മാത്രം! എന്റെ ഉടല് തരികയെന്നതു മാത്രം ഞാൻ ചെയ്യുന്നതല്ല.

ആത്മാവിന്നുവേണ്ടി സന്താനത്തെ ത്യജിക്കാം, രാജ്യം ത്യജിക്കാം, ധനങ്ങൾ ത്യജിക്കാം. എല്ലാ സ്വത്തും കൈവെടിഞ്ഞ് തന്നെ താൻതന്നെ കാക്കണം. ഐശ്വര്യവും, ധനവും, രത്നങ്ങളുമെല്ലാം ശത്രുവിന്റെ കൈയിൽ പെട്ടുപോയേക്കാം. എന്നാൽ അവയൊക്കെ വീണ്ടും ഉണ്ടായതായി നാം കാണുന്നുണ്ട്. ജീവിക്കുന്നവർക്ക് അതൊക്കെ വീണ്ടും ഉണ്ടാകും. ധനവും രത്നങ്ങളുമൊക്കെ ദാനംചെയ്യുന്നതുപോലെയല്ലല്ലോ ആത്മദാനം. അത് ഒരിക്കലും ഇഷ്ടമുള്ള കാര്യമല്ല. തന്നെ തന്റെ ഭാര്യാവിത്തങ്ങളോടൊപ്പം സംരക്ഷിക്കണം. ആത്മരക്ഷണതന്ത്രജ്ഞർ, പരീ

ക്ഷിച്ചുചെയ്യുന്ന പുരുഷന്മാർ, തങ്ങളുടെ ദോഷംകാരണം ആപത്തിൽ ചാടുകയില്ല. ദുർബ്ബലന്മാർ ബലവാനായ തന്റെ ശത്രുവിനെക്കണ്ട് ഇരിക്കുകയാണെങ്കിൽ അവർക്ക് ശാസ്ത്രാർത്ഥദാർഢ്യമുള്ള ബുദ്ധി ചലിക്കുന്നതല്ല."

ഇപ്രകാരം പലിതൻ നേരിട്ടു പറഞ്ഞു പൂച്ചയെ ധിക്കരിച്ചു. പൂച്ച ലജ്ജിച്ചുനിന്ന് ആ മൂഷികനോട് ഇപ്രകാരം പറഞ്ഞു:

ലോമശൻ പറഞ്ഞു: "ഞാൻ സത്യംചെയ്യുന്നു. എന്റെ പൊന്നുചങ്ങാതീ, ഞാൻ നിനക്കു യാതൊരു ദ്രോഹവും ചെയ്യുന്നതല്ല. മിത്രദ്രോഹം വിഗർഹിതമാണ്. നീ എന്റെ ഹിതത്തിന്ന് ഒരുങ്ങിയവനാണ്. നിന്റെ ബുദ്ധിയെ ഞാൻ പ്രശംസിക്കുന്നു. ഞാൻ പറഞ്ഞ വാക്കിന്റെ അർത്ഥം ഭവാൻ തെറ്റിദ്ധരിച്ചു. അല്ലയോ, നല്ലവനായ മൂഷികാ! ഭവാൻ എന്നെ തെറ്റിദ്ധരിക്കരുതേ! നീ എന്റെ പ്രാണനെ ദാനംചെയ്തവനല്ലേ? അതുകാരണം എനിക്കു നിന്നിൽ അപാരമായ സൗഹൃദമുണ്ട്. ഞാൻ ധർമ്മജ്ഞനാണ്; ഗുണജ്ഞനാണ്. വിശേഷിച്ചും ഞാൻ കൃതജ്ഞനുമാണ്. ഞാൻ മിത്രവത്സലനാണ്. വിശേഷാൽ കൂറുള്ളവനുമാണ്. അതുകൊണ്ട് ഭവാൻ എന്നോടുകൂടി മാന്യനായി നടന്നാലും. നീ പറഞ്ഞാൽ ഞാൻ ബന്ധുക്കളോടുകൂടി എന്റെ പ്രാണനെപ്പോലും ഉപേക്ഷിക്കും. വിദ്വാന്മാർ ഇപ്രകാരമുള്ള ധീരന്മാരിൽ വിശ്വാസം കാണുന്നു. അതുകൊണ്ട് ഹേ ധർമ്മതത്ത്വജ്ഞനായ മൂഷികാ. നീ എന്നിൽ ഇങ്ങനെ ശങ്കിക്കരുത്." ഇപ്രകാരം ആ മാർജ്ജാരൻ വാഴ്ത്തിപ്പറഞ്ഞെങ്കിലും മനസ്സാൽ ഭാവഗംഭീരനായ ആ മൂഷികൻ പൂച്ചയോട് ഇപ്രകാരം പറഞ്ഞു.

മൂഷികൻ പറഞ്ഞു: "ഭവാൻ സജ്ജനമാണ്. ശ്രുതാർത്ഥനാണ് ഞാൻ. ഞാൻ പ്രസാദിക്കാം. നിന്റെ സ്തുതിയിലും, ധനത്തിലും വിശ്വസിക്കുന്നില്ല. അവയാൽ നിന്റെ പിടിയിൽ എന്നെ കിട്ടുമെന്നു വിചാരിക്കേണ്ടാ. കാരണംകൂടാതെ പ്രാജ്ഞന്മാർ ശത്രുവിന്നു പിടികൊടുക്കുകയില്ല സഖാവേ! ഇക്കാര്യത്തെക്കുറിച്ച് പണ്ട് ശുക്രൻ നിർമ്മിച്ച രണ്ടു ഗാഥയുണ്ട്. അതു ഞാൻ ചൊല്ലാം.

ശത്രുസാമാന്യകൃത്യത്തിൽ
ശക്തനായ് സന്ധിചെയ്യണം
യുക്തിയാൽ കണ്ടു കാര്യങ്ങൾ
ചെയ്യണം വിശ്വസിക്കൊലാ.

അവിശ്വസ്തനിൽ വിശ്വാസം
ആപത്തേകീടുമേവനും
വിശ്വസ്തനിൽത്തന്നെയേറെ
വിശ്വസിക്കാതിരിക്കണം

വിശ്വാസമന്യർക്കേകേണം
വിശ്വസിക്കരുതന്യരെ
എപ്പോഴും ജീവനെക്കാത്തു
നില്ക്കേണം സന്ധിചെയ്കിലും

ജീവിച്ചിരിക്കുകിൽ പിന്നെ-
യുണ്ടാം സമ്പൽസമൃദ്ധികൾ.
നീതിശാസ്ത്രജ്ഞർ ചൊല്ലീടും
സംക്ഷേപാർത്ഥമിതാണുതാൻ.

ഏറ്റവും ഹിതമാം തത്ത്വം
അവിശ്വാസത്തിൽ നില്പതാം.
കൊല്ലില്ല മാറ്റാർ വിശ്വസ്ത-
രല്ലാത്ത ബലഹീനരെ.

ദുർബ്ബലന്മാർ അവിശ്വസ്ത-
ശക്തരേയും ഹനിച്ചിടും.

അല്ലയോ, മഹാശയനായ മാർജ്ജാരാ! ഞാൻ നിന്റെ കൂട്ടരിൽനിന്ന് ആത്മാവിനെ രക്ഷിക്കുന്നതിൽ കരുതിനില്ക്കണം! അതുപോലെത്തന്നെ നീയും പാപിയായ ചണ്ഡാലനിൽനിന്ന് ആത്മാവിനെ രക്ഷിക്കുവാൻ കരുതിയിരുന്നുകൊള്ളുക."

അങ്ങനെ എലി പൂച്ചയോട് നീതിശാസ്ത്രം പറഞ്ഞുനില്ക്കുമ്പോൾ, പൂച്ച ഭയപ്പെട്ടു പരുങ്ങി ആ മരക്കൊമ്പു വിട്ട് വെമ്പലോടെ അവിടെനിന്ന് ഓടിക്കളഞ്ഞു! പൂച്ചയോട് ശാസ്ത്രാർത്ഥതത്ത്വജ്ഞാനങ്ങൾ തന്റെ ബുദ്ധിവൈഭവത്തോടെ ഉപദേശിച്ചവനായ മൂഷികൻ ആ മരത്തിന്റെ മൂലംവിട്ട് മറ്റൊരു മടയിലേക്കു പോയി.

ഭീഷ്മൻ തുടർന്നു: "ഇപ്രകാരം പ്രാജ്ഞനായ മൂഷികൻ, ദുർബ്ബലനാണെങ്കിലും അനവധി ശക്തന്മാരെ തന്റെ ബുദ്ധിവൈഭവത്താൽ, വഞ്ചിച്ചു പൊയ്ക്കളഞ്ഞു. ആ ഒരുത്തൻ അനവധി ശത്രുക്കളെ, വഞ്ചിച്ചു പൊയ്ക്കളഞ്ഞുപോലും! ഹേ യുധിഷ്ഠിരാ, പണ്ഡിതനായവൻ സമർത്ഥനായ ശത്രുവിനോടും സന്ധിചെയ്യും. എലിയും പൂച്ചയും തമ്മിൽ സന്ധിചെയ്തതും, വിട്ടുപോന്നതും ചിന്തിച്ച് വേണ്ടിവരുമ്പോൾ നിനക്കു ശക്തനോടും സന്ധിചെയ്യാം.

ഇപ്രകാരം ക്ഷത്രധർമ്മത്തെ വേണ്ടവഴിക്ക് ഞാൻ കാണിച്ചുതന്നു. വിസ്തരിച്ചു പറഞ്ഞത് നീ കേട്ടുവല്ലോ. ഇനി പറഞ്ഞതിന്റെ സാരം ചുരുക്കമായും പറയാം.

തമ്മിൽ ജന്മശത്രുക്കളായിരുന്നവർപോലും വലിയ സുഹൃത്തുക്കളായി. പിന്നെ അവർക്കു തമ്മിൽത്തമ്മിൽ ചതിക്കുവാൻ ഒരു ആഗ്രഹമുണ്ടായി. നന്നായി ബുദ്ധിയുള്ള പ്രാജ്ഞൻ അതിൽ മറ്റവനെ ചതിച്ചു. പ്രാജ്ഞന്നു പ്രമാദംപറ്റിയാൽ അവൻ മൂഢന്മാരാലും ചതിക്കപ്പെടും. അവിശ്വാസി വിശ്വസ്തന്റെമട്ടിലും, ഭീതൻ നിർഭയന്റെമട്ടിലുമാണ് കാണപ്പെടുക. അപ്രമത്തൻ പതറുകയില്ല. അവൻ ചലിച്ചാലും നശിക്കുകയില്ല. വിരോധിയുമായി സഖ്യം ചെയ്യേണ്ടതായിവരും. മിത്രത്തോട് യുദ്ധംചെയ്യേണ്ടതായുംവരും. ഇത് കാലത്തിന്റെ പണിയാണ്. കാലോചിതം വേണ്ടത് സ്വീകരിക്കണം എന്നാണ് സന്ധിജ്ഞന്മാർ പറയുന്നത്. രാജാവേ! അതു മനസ്സിലാക്കി ശാസ്ത്രാർത്ഥത്തെ അറിഞ്ഞ്, മനസ്സു തെളിഞ്ഞ്, ഭയത്തിന്നുമുമ്പിൽ ഭയപ്പെട്ടു നടക്കണം. സന്ധിയും, പ്രതിസന്ധിയുമൊക്കെ ഭീതനെപ്പോലെ ചെയ്യണം. ഭയത്താൽ അപ്രമത്തനായി വേണ്ടതു ചെയ്യണം. ഭീതന്നു ഭയമില്ലെങ്കിൽ പിന്നെ ആപത്തില്ല. ഭയമില്ലാത്തവന്നു വിശ്വാസംമൂലം വലിയ ആപത്തു സംഭവിക്കുകയും ചെയ്യും. എപ്പോഴും യാതൊന്നിലും ഭയമില്ലാത്തവനിൽ മന്ത്രോപദേശംകൊണ്ട് യാതൊരു പ്രയോജനവുമില്ല. അവന്നു രഹസ്യമൊന്നും ഉപദേശിക്കരുത്. അവന്റെ മൗഢ്യംമൂലം മന്ത്രം പുറത്തുവന്നാൽ അത് അറിയേണ്ടവരിൽ ചെന്നുചേരും. വിശ്വസ്തന്റെ മാതിരി അവിശ്വാസിയും, നിർഭയന്റെമട്ടിൽ ഭീതനും കാര്യങ്ങളുടെ ഗൗരവം കാണണം. അനൃതം ചെയ്തുപോകരുത്. ഇപ്രകാരം ഹേ യുധിഷ്ഠിരാ, ഞാൻ ഈ ഇതിഹാസം ഭവാന്നു പറഞ്ഞുതന്നു. സുഹൃത്തുക്കളോടുകൂടി ഇത് നീ കേട്ട് വേണ്ടമാതിരി ഭരണം നടത്തുക!

ശ്രേഷ്ഠമായ ബുദ്ധി നിന്നിൽ വിളങ്ങട്ടെ! ശത്രുക്കളും മിത്രങ്ങളും തമ്മിലുള്ള അന്തരം ഇപ്പോൾ മനസ്സിലായല്ലോ. സന്ധിവിഗ്രഹകാലങ്ങളും, അതിലെ മോചനോപായങ്ങളും, 'ശത്രുസാമാന്യകൃത്യ' ത്തിൽ ശത്രുവുമായി സന്ധിചെയ്യേണ്ടതും, എങ്ങനെയെന്നും മറ്റും ഇപ്പോൾ മനസ്സിലായല്ലോ. ത്രിവർഗ്ഗത്തോട് തെറ്റാതുള്ള ഈ നീതി വേദവാക്യമായി നീ മനസ്സിലാക്കി അനുഷ്ഠിക്കുക വീണ്ടും ലോകരെ രക്ഷിക്കുക. അങ്ങയ്ക്ക് വിപ്രന്മാരുമായി സംസർഗ്ഗമുണ്ടാകട്ടെ. വിപ്രൻമൂലമാണ് ഇഹത്തിലും പരത്തിലും ശ്രേയസ്സുണ്ടാകുന്നത്. ഇവർ ധർമ്മത്തെ അറിയുന്ന കൃതജ്ഞരാണ് പ്രഭോ. അവർ പൂജയേറ്റാൽ ശുഭംചെയ്യുന്നതാണ്. രാജാവേ, നീ അവരെ പൂജിക്കുക. എന്നാൽ രാജ്യത്തിന്ന് ശ്രേയസ്സും, യശസ്സും, കീർത്തിയും വർദ്ധിക്കും. വംശവും സന്തതിയും ന്യായംപോലെ യഥാക്രമം വർദ്ധിക്കും.

ഈ പൂച്ചയുടേയും എലിയുടേയും കഥ യുദ്ധത്തിന്നും സന്ധിക്കും ചേർന്ന ഉത്തമമായ സുഭാഷിതമാണ്. ബുദ്ധിയെ വികസിപ്പിക്കുന്നതിന്നും ഇത് ഉതകുന്ന ഒരു വിശേഷപ്പെട്ട ആഖ്യാനമാണ്. ഈ കഥ നല്ലപോലെ മനസ്സിലാക്കി രാജാവ് നിത്യവും വൈരികളോട് എങ്ങനെ പെരുമാറണമെന്ന് ഗ്രഹിച്ച് നിത്യവും വൈരികളിൽ ഇങ്ങനെ നീതി നടത്തേണ്ടതാകുന്നു."

**139. പൂജനീബ്രഹ്മദത്തസംവാദം - (പൂജനിയുടേയും ബ്രഹ്മദത്തന്റേയും കഥ) -** യുധിഷ്ഠിരൻ പറഞ്ഞു: ശത്രുവിനെ വിശ്വസിക്കരുത് എന്ന മഹത്തായ ഉപദേശം അങ്ങു നല്കിയല്ലോ. ആരേയും വിശ്വസിക്കാതെ രാജാവ് എങ്ങനെ കഴിഞ്ഞുകൂടും? വിശ്വാസംകൊണ്ട് രാജാക്കൾക്കു ഭയം വന്നുചേരുമെങ്കിൽ വിശ്വസിക്കാത്ത രാജാവ് എങ്ങനെയാണ് ശത്രുക്കളെ ജയിക്കുക? എനിക്കുള്ള ഈ സംശയം ഭവാൻ തീർത്തുതരണം. എന്റെ മനസ്സ് ഈ അവിശ്വാസകഥ കേട്ടപ്പോൾ ഉഴലുന്നു പിതാമഹാ!

ഭീഷ്മൻ പറഞ്ഞു: "രാജാവേ, ബ്രഹ്മദത്തന്റെ ഗൃഹത്തിൽ നടന്ന ഒരു കഥ ഞാൻ നിന്നോടു പറയാം. ബ്രഹ്മദത്തരാജാവും ചടക (ഒരു പക്ഷി) യും തമ്മിൽ നടന്ന സംഭാഷണമാണ് വിഷയം.

പണ്ട് കാമ്പില്യം എന്ന രാജ്യത്ത് രാജാവിന്റെ അന്തഃപുരത്തിൽ 'പൂജനി' എന്നു പേരായ ഒരു പെൺപക്ഷി വളരെക്കാലം താമസിച്ചു. സർവ്വജീവിനിദാനങ്ങളും അറിയുന്നവളും, 'ജീവിജീവിക' യ്ക്കുതുല്യം സർവ്വജ്ഞയും, സർവ്വതത്ത്വജ്ഞയുമായിരുന്നു ആ പക്ഷി. അവൾ അവിടെ തേജസ്വിയായ ഒരു പുത്രനെ പ്രസവിച്ചു. അക്കാലത്ത് രാജാവിന്നും പട്ടമഹിഷിയിൽ ഒരു പുത്രൻ പിറന്നു. അവർക്കുവേണ്ടി ആകാശസഞ്ചാരിണിയായ ആ പെൺപക്ഷി, കൃതജ്ഞയായ പൂജനി, നിത്യവും കടൽവക്കിൽപ്പോയി രണ്ടു കായ്കൾ കൊണ്ടുവന്നിരുന്നു. സ്വന്തം പുത്രന്റേയും, രാജപുത്രന്റെയും ദേഹപുഷ്ടിക്കുവേണ്ടി കൊണ്ടുവന്നിരുന്ന ആ കായ് ഒന്നു മകനും മറ്റേത് രാജപുത്രന്നും നല്കിവന്നു. അമൃതുപോലെ സ്വാദുള്ളതും, തേജസ്സും ബലവും വർദ്ധിപ്പിക്കുന്നതുമായ ആ കായ്കൾ നേടിക്കൊണ്ടുവന്ന് അവർക്കു വീണ്ടുംവീണ്ടും കൊടുത്തു.

അങ്ങനെ ആ കായ് തിന്ന് രാജപുത്രൻ നന്നായി വളർന്നുവന്നു. അങ്ങനെ ഒരുദിവസം രാജപുത്രനെ ഒക്കത്തുവച്ച് പോറ്റമ്മ കൊണ്ടുപോയി പക്ഷിയുടെ പുത്രനെ കാട്ടിക്കൊടുത്തു. അങ്ങനെ ആ ബാലനും, പക്ഷിയുടെ പുത്രനുംതമ്മിൽ കണ്ടുമുട്ടി. അവർ തമ്മിൽ സന്തോഷിച്ച് ബാല്യത്തിൽ കളിച്ചു. അങ്ങനെ ആ രാജപുത്രൻ പക്ഷിക്കുഞ്ഞുമായി കളിച്ചുകളിച്ച്, ഒരുദിവസം ആരുമില്ലാത്ത സമയത്ത്, രാജപുത്രൻ ആ പക്ഷിക്കുഞ്ഞിനെ പിടിച്ചു കൊന്നുകളഞ്ഞു. അവൻ പോറ്റമ്മയുടെ അടുത്തെത്തി.

പൂജനി ഫലവുംകൊണ്ട് മടങ്ങിയെത്തി. അവൾ തന്റെ കുട്ടിയെ രാജപുത്രൻ കൊന്നതായിക്കണ്ടു. അവൾ മകൻ മരിച്ചുകിടക്കുന്നതുകണ്ട് കരഞ്ഞു കണ്ണുനീരിൽ മുങ്ങി. അവൾ സന്തപ്തയായി കരഞ്ഞ് ഇപ്രകാരം പറഞ്ഞു: 'ക്ഷത്രിയന്ന് ഇണക്കമില്ല! പ്രീതിയില്ല! സൗഹൃദമില്ല! കാരണംകൊണ്ടുമാത്രം ഇവർ ബന്ധപ്പെട്ടുനില്ക്കയാണ്. കാര്യം നേടിക്കഴിഞ്ഞാൽ ഇവർ ഉപേക്ഷിക്കുന്ന കൂട്ടരാണ്. സർവ്വദ്രോഹികളാണ് ക്ഷത്രിയന്മാർ. ആരും അവരെ വിശ്വസിച്ചുപോകരുത്. നിത്യവും അവർ ദ്രോഹിക്കും. അവരിൽ സാന്ത്വനം കൊണ്ട് യാതൊരു പ്രയോജനവുമില്ല. ഇവനോടു ഞാൻ ഇതിന്റെ പകവീട്ടാതെ അടങ്ങുമോ? ഈ കൃതഘ്നനോട്, ഈ വിശ്വാസവഞ്ചകനോട്, ഈ നൃശംസനോട് പകവീട്ടാതെ ഞാൻ അടങ്ങുകയില്ല. ഒപ്പമുണ്ടായി വളർന്നവൻ, ഒപ്പമിരുന്ന് ഉണ്ണുന്നവൻ, ശരണംപ്രാപിച്ചവൻ, ഇങ്ങനെ മൂന്നുവിധത്തിൽ ബന്ധപ്പെട്ടവനല്ലേ. എന്റെ ഉണ്ണി? അവനെയല്ലേ ഈ കൃതഘ്നൻ കൊന്നുകളഞ്ഞത്! മൂന്നുവിധം പാതകം അവൻ ചെയ്തു' എന്നു പറഞ്ഞ് ആ പക്ഷി പറന്നുചെന്ന് തന്റെ കൂർത്തുമൂർത്ത കാൽനഖംകൊണ്ട് രാജപുത്രന്റെ രണ്ടു കണ്ണും അടിച്ചുപൊട്ടിച്ചു. അവൾ ആകാശത്തുനിന്നുകൊണ്ട് ഇപ്രകാരം വിളിച്ചുപറഞ്ഞു. 'കരുതിക്കൂട്ടിച്ചെയ്ത പാപം ഉടനെതന്നെ അയാൾക്കും പറ്റും. ചെയ്തതിന്ന് എതിരുചെയ്യുന്നവർക്ക് ശുഭാശുഭം നശിക്കുവാൻ പോകുന്നില്ല. പാപം എന്തെങ്കിലും ചെയ്തത് അവനിൽ കണ്ടില്ലെന്നു വന്നേക്കാം, എന്നാലും പാപം അനുഭവിക്കാതിരിക്കയില്ല രാജാവേ, അവന്റെ പുത്രനിലോ, പൗത്രനിലോ നപ്തൃജനത്തിലോ അത് ഫലിക്കും.' രാജാവ് തന്റെ മകൻ വിലപിക്കുന്നതുകണ്ട് ചടക അവന്റെ കണ്ണുപൊട്ടിച്ചതറിഞ്ഞു. ചെയ്തതിന്ന് എതിർ അവൾ ചെയ്തുവെന്ന് രാജാവറിഞ്ഞു. അദ്ദേഹം പൂജനിയോടു പറഞ്ഞു."

സോമദത്തൻ പറഞ്ഞു: "ഞങ്ങൾ നിനക്ക് ഒരു ദോഷംചെയ്തു. നീ ഞങ്ങൾക്കും ചെയ്തു. ഇപ്പോൾ നീയും ഞങ്ങളും ഒപ്പമായില്ലേ! രണ്ടും തുല്യമായി. ഇനി നീ പോകരുത്."

പൂജനി പറഞ്ഞു: "ഒരിക്കൽ തെറ്റുചെയ്തവനാണ് അങ്ങ്. അങ്ങയെ ഇനി ആശ്രയിച്ച് നില്ക്കുന്നത് ശരിയല്ല. അതിനെ പണ്ഡിതന്മാർ വാഴ്ത്തുന്നതല്ല. വിട്ടുപോകുന്നതാണു നല്ലത്. വളരെ സാന്ത്വം ചെയ്യുന്നവനായാലും ഉള്ളിൽ പകയുള്ളവനെ ഒരിക്കലും വിശ്വസിക്കരുത്. അങ്ങനെ വിശ്വസിച്ച് വല്ല മൂഢനും നിന്നാൽ അവൻ ഉടനെ ആപത്തിൽ കുടുങ്ങും. വൈരം എന്നത് അമരുന്നതല്ല. തമ്മിൽ വൈരം ചെയ്തവർക്ക് പുത്രന്മാരും പൗത്രന്മാരും നശിക്കും. പുത്രപൗത്രന്മാർ നശിച്ചാലോ, അവന്ന് പരലോകവും നശിച്ചതു തന്നെ. വൈരം ചെയ്തവർക്കൊക്കെ അവിശ്വാസമാണ് സുഖപ്രദമായിട്ടുള്ളത്. വിശ്വാസഘാതികളോട് തികഞ്ഞ വിശ്വാസം പാടില്ല. അവിശ്വസ്തനെ വിശ്വസിക്കരുത്. വിശ്വസ്തനോടും അതിവിശ്വാസം പാടില്ല. വിശ്വാസംമൂലം പറ്റുന്ന ആപത്ത് വേരുംകൂടി അറുത്തുകളയും. അന്യരെ വിശ്വസിപ്പിക്കാം. എന്നാൽ നാം അന്യരെ വിശ്വസിക്കരുത്. ശരിയായ സുഹൃത്തെന്നു പറയുന്നത് അച്ഛനും അമ്മയും മാത്രമാണ്. ഭാര്യയെന്നു പറയുന്നത് വിത്ത് എടുക്കാനുള്ള ഒരു വട്ടിമാത്രമാണ്. പുത്രനോ ഒന്നിന്റെ വിത്തുമാത്രമാണ്. സഹോദരനെന്നു പറയുന്നത് ശത്രുവാണ്. സ്നേഹിതനെന്നു പറയുന്നത് സ്നേഹം (നെയ്യ്) കൊണ്ട് കൈ നനച്ചവൻമാത്രം. സുഖമോ ദുഃഖമോ ശരിക്കും അനുഭവിക്കുന്നവൻ താൻതന്നെ. ആത്മാവ് ഒരാൾതന്നെ, മറ്റാരുമല്ല. തമ്മിൽ വൈരംചെയ്തവർ തമ്മിൽ സന്ധി ചേർന്നതല്ല. ഞാൻ ഇനി എന്തിന്നിവിടെ പാർക്കുന്നു? എന്നെക്കൊണ്ടുള്ള ആവശ്യം കഴിഞ്ഞുപോയി. ഇനി എനിക്കിവിടെ കാര്യമില്ല. അർത്ഥം, മാനം, അർച്ചന ഇവ ഏറ്റവന്ന് പിന്നെ ദ്രോഹംചെയ്താൽ ഉള്ളിണങ്ങി ഒന്നുംചെയ്യാൻ കഴിയുകയില്ല. അശക്തരെ ത്രസിപ്പിക്കുകയും ചെയ്യും. അവർക്ക് ഭയമുണ്ടാക്കും. മുമ്പിൽ ബഹുമാനിച്ച് പിന്നെ അവമാനിച്ചാൽ സത്വവാനായ ആ ശത്രു ഉടനെ അവിടംവിട്ടു പോകണം. പിന്നെ അവന്റെ വീട്ടിൽ നില്ക്കരുത്. അവൻ മാനിച്ചാലും നില്ക്കരുത്. രാജാവേ, ഞാൻ അങ്ങയുടെ ഗൃഹത്തിൽ പൂജയേറ്റ് വളരെക്കാലം പാർത്തു. ഇപ്പോൾ അങ്ങനെ ഒരു വൈരത്തിനും സംഗതിവന്നു. ഞാൻ സുഖമായി പോകട്ടെ! ഞാൻ പോകുന്നു."

ബ്രഹ്മദത്തൻ പറഞ്ഞു: "ചെയ്തതിന്ന് എതിരുചെയ്തവൻ അതിൽ തെറ്റുചെയ്തവനല്ല. നിന്റെ കടപ്പാട് അതുകൊണ്ടവസാനിച്ചില്ലേ? ഇനി നിനക്കു പാർക്കാമല്ലോ. പൂജനീ, നീ പോകരുത്."

പൂജനി പറഞ്ഞു: "ചെയ്യപ്പെട്ടവനും ചെയ്തവനും വീണ്ടും തമ്മിൽ സുഖമായ ഐക്യം ഉണ്ടാകാൻ വിഷമമുണ്ട്. ചെയ്തവന്റേയും, ചെയ്യപ്പെട്ടവന്റേയും ഹൃദയത്തിൽ അത് എന്നും മന്ത്രിക്കും."

ബ്രഹ്മദത്തൻ പറഞ്ഞു: "ചെയ്തവന്നും, ചെയ്യപ്പെട്ടവന്നും പിന്നേയും സൗഖ്യവും ചേർച്ചയുമുണ്ടാകും. വൈരത്തിന്നു ശമം വന്നാൽ പിന്നെ വീണ്ടും കുറ്റം ബാധിക്കയില്ല."

പൂജനി പറഞ്ഞു: "സാന്ത്വംചെയ്തു എന്നു വിചാരിച്ച് ആശ്വസിക്കരുത്. പാടില്ല, വിശ്വാസംമൂലം കുടുങ്ങിപ്പോകും. ഗുണം

കാണുകയില്ല. കൂർത്ത ശസ്ത്രങ്ങൾകൊണ്ട് അടക്കാൻ വയ്യാത്തവരേയും അടക്കുന്നത് കാണുന്നില്ലേ? കാട്ടിൽനിന്നു പിടിച്ച ഗജങ്ങളെ ഇണക്കുന്നത് നാട്ടിലെ പിടിയാനകളാണ്. അതുപോലെ സാന്ത്വം കൊണ്ട് ഇണക്കി അടക്കിനിർത്തുന്നു."

ബ്രഹ്മദത്തൻ പറഞ്ഞു: "സഹവാസംകൊണ്ട് സ്നേഹം ഉദിക്കും. സ്നേഹം ജീവൻ കളയുന്നവരിൽപ്പോലും ഉണ്ടാകും. നായാട്ടുകാരനും നായും തമ്മിലെന്നപോലെ വിശ്വാസവും തമ്മിലുണ്ടാകും. തമ്മിൽ ചേർന്നു വസിച്ചാൽ കാലക്രമേണ വൈരം തേഞ്ഞുമാഞ്ഞു പോകും. സ്നേഹംമൂലം താമരയിലയിൽ ജലം എന്നപോലെ വൈരം പറ്റിനില്ക്കുകയില്ല."

പൂജനി പറഞ്ഞു: "രാജാവേ, വൈരം അഞ്ചുവഴിയിൽക്കൂടി വന്നുചേരുന്നു. അത് പണ്ഡിതന്മാർക്ക് അറിവുള്ളതാണ്. സ്ത്രീമൂലമായും, ഭൂമി മൂലമായും, വാക്കു മൂലമായും (മുറിവേല്പിക്കൽ), സ്വാഭാവികമായ അഭിപ്രായഭിന്നതമൂലവും വൈരിയുടെ അപരാധംമൂലവും ഉണ്ടാകുന്നു. ഒരുത്തനുമായി ശത്രുത ജനിച്ചാൽ അവനെ വധിക്കരുത്. അവന്റെ ദോഷത്തിന്റെ ബലാബലം പരീക്ഷിച്ചറിയണം. വൈരംചെയ്തവനിൽ ഒരിക്കലും വിശ്വാസം അർപ്പിക്കരുത്. വൈരം ചെയ്ത സുഹൃത്തിലും പിന്നെ വിശ്വാസം പാടില്ല. മരത്തിൽ അഗ്നി എന്നപോലെ അത് ഗൂഢമായി അതിൽ കിടക്കും. വിത്തം, പാരുഷ്യം, സാന്ത്വം എന്നിവകൊണ്ടും, കടലിൽ ബഡവാഗ്നിയെന്നപോലെ കോപാഗ്നി നശിക്കാതെ കിടക്കും. ഇളകിയ വൈരാഗ്നിയും, അപരാധത്തിൽനിന്നുണ്ടായ കർമ്മവും രാജാവേ, ചുട്ടുകളയാതെ ശമിക്കുകയില്ല. ആരെങ്കിലും ഒരാൾ ബാക്കിയാകുന്നതുവരെ അതു നീറിക്കൊണ്ടിരിക്കും. അർത്ഥം, മാനം, അർച്ചന ഇവകൊണ്ട് പ്രീതിപ്പെടുത്തിയവൻ പിന്നെ അവനെ ദ്രോഹിച്ചാൽ അവനുവേണ്ടി ചെയ്യുന്ന കർമ്മം ആ മിത്രത്തെ ബലമായി ത്രസിപ്പിക്കും. മറ്റൊരുവിധത്തിലല്ല, മിത്രമായിട്ടാണ് ഞാൻ അങ്ങയുടെ ഗൃഹത്തിൽ പാർത്തിരുന്നത്. അങ്ങയും മിത്രമായിരുന്നു. എനിക്ക് ഇനി അതു വയ്യ. ഇനി എനിക്ക് അങ്ങു വിശ്വാസ്യനല്ല."

ബ്രഹ്മദത്തൻ പറഞ്ഞു: "പൂജനീ, നീ എന്തു പറയുന്നു. നിന്റെ വിവരക്കേടെന്നല്ലാതെ എന്തുപറയട്ടെ! കാലമാണ് കാര്യങ്ങളെ നടത്തുന്നത്. കാലമാണ് പല കർമ്മങ്ങളും ചെയ്യിക്കുന്നത്. കാലം നടത്തുന്ന ഈ കുറ്റം, കാലം അല്ലാതെ ആര് ആർക്കു ചെയ്തു? ജനനവും മരണവും ഒന്നുപോലെ അങ്ങനെ നടക്കുന്നു. കാലം ജനിപ്പിക്കുന്നു, കാലം സംഹരിക്കുന്നു. ചിലർ ഒന്നിച്ചു മരിക്കുന്നു. ഓരോരുത്തരായി അങ്ങനേയും മരിക്കുന്നു. കാലം ഭൂതങ്ങളെ കൊള്ളിയെ തീയെന്നപോലെ ചുട്ടുകളയുന്നു. ഇതിന്നു പ്രമാണം ആരാണ്? ഞാനല്ല! നീയാണോ? അല്ല. നാംതമ്മിൽ കാരണക്കാരാകുന്നു എന്നുമാത്രം. കാലം നിത്യവും ദേഹികൾക്കു സുഖമുണ്ടാക്കുന്നു; ദുഃഖമുണ്ടാക്കുന്നു. അല്ലയോ ശുഭേ! പൂജനീ, ഹിംസകൂടാതെ യഥേഷ്ടം സ്നേഹിച്ചു വാഴുക! ഞാൻ നിന്നിൽ ക്ഷമിച്ചു. ശുഭേ! നീയും എന്നിൽ ക്ഷമിക്കൂ പൂജനീ!"

പൂജനി പറഞ്ഞു: "രാജാവേ, കാലമാണ് പ്രമാണമെങ്കിൽ ഒരാൾക്കും വൈരം വരുന്നതല്ല. അങ്ങനെയാണെങ്കിൽ എന്തിന്നു ഹതബാന്ധവരായ ബന്ധുക്കൾ പാപപരിഹാരംചെയ്യുന്നു? എന്തിനാണ് പണ്ട് ദേവാസുരന്മാർ തമ്മിൽ കൊലചെയ്തത്? സമ്പത്തും വിപത്തും സുഖവും ദുഃഖവുമൊക്കെ കാലമാണ് വരുത്തുന്നതെങ്കിൽ രോഗിക്ക് എന്തിനാണ് വൈദ്യൻ വൈദ്യം ചെയ്യുവാൻ വിചാരിക്കുന്നത്? കാലം പചിപ്പിക്കുന്നതാകയാൽ മരുന്നുകൊണ്ട് എന്തുകാര്യം? എന്തിനാണ് ദുഃഖം മൂർച്ഛിക്കുന്നവർ വല്ലാതെ നിലവിളികൂട്ടുന്നത്. കാലമാണ് പ്രമാണമെങ്കിൽ ചെയ്യുന്നവരിൽ നാം എന്തു ധർമ്മം കാണണം? എന്റെ മകനെ നിന്റെ പുത്രൻ കൊന്നു. നിന്റെ പുത്രനെ ഞാനും കൊന്നു. ഇനി ഞാൻ അങ്ങയ്ക്ക് കൊല്ലേണ്ടവളല്ലേ രാജാവേ? പുത്രശോകംമൂലം ഞാൻ അങ്ങയുടെ പുത്രനിൽ പാപം ചെയ്തു. ഇനി നീ എന്നെ പ്രഹരിക്കേണ്ടവനാണ് എന്ന തത്ത്വം നീ ഗ്രഹിക്കുക. മനുഷ്യർ ഖഗങ്ങളെ അവരുടെ ഭക്ഷണത്തിന്നായും കളിവിനോദങ്ങൾക്കായും മാത്രം ചിന്തിക്കുന്നു. വധം, ബന്ധം ഇവയൊഴികെ വേറെ ഗതിയൊന്നും അവയ്ക്കില്ല. മൂന്നാമതായി ചിന്തിച്ചാൽ വേറെയൊന്നും കാണുന്നില്ല. വധബന്ധഭയംകൊണ്ട് മോക്ഷതന്ത്രത്തെ പ്രാപിച്ച വേദജ്ഞന്മാർ മരണത്താൽ പാതകമായ ദുഃഖമുണ്ടാകുന്നുവെന്ന് പറയുന്നു.

എല്ലാവർക്കും പ്രാണൻ ഇഷ്ടമാണ്. എല്ലാവർക്കും മക്കൾ ഇഷ്ടപ്പെട്ടവരാണ്. എല്ലാവരും ദുഃഖത്തെ വെറുക്കുന്നു. സുഖത്തെ എല്ലാവരും ഇഷ്ടപ്പെടുന്നു. അല്ലയോ ബ്രഹ്മദത്താ, ദുഃഖത്തേക്കാൾ മീതെയായി ജരയില്ല. ദുഃഖത്തെക്കാൾ വലുതായി ഒരു അർത്ഥനാശവുമില്ല. വിരോധികളുമായി ചേരുക എന്നതിൽപ്പരം ദുഃഖമില്ല. ഇഷ്ടജനവിയോഗത്തേക്കാൾ ഉപരിയായി ദുഃഖമില്ല.

വധം, ബന്ധനം ഇവകൊണ്ടുള്ള ദുഃഖം സ്ത്രീമൂലമായി വന്നുചേരുന്നത് സഹജമാണ്. പുത്രൻമൂലമായുണ്ടാകുന്ന ദുഃഖവും മനുഷ്യനെ ചുറ്റിക്കറക്കുന്നു. ചില അബുദ്ധികൾ പറയും, പരന്മാർക്ക് ദുഃഖമുണ്ടാകുന്നത് ദുഃഖമല്ലെന്ന്. ദുഃഖിച്ചിട്ടു കാര്യമില്ലെന്ന്! അവർ വലിയ വേദാന്തം മഹാജനമദ്ധ്യത്തിൽ വെച്ചു പറയും. ദുഃഖം അറിയാത്തവരാണ് ആ കൂട്ടർ എന്നേ ഞാൻ പറയൂ. ദുഃഖാർത്തനായി മാഴ്കുന്ന ഒരുത്തൻ ദുഃഖം സാരമില്ലെന്ന് എങ്ങനെ പറയും? സർവ്വദുഃഖത്തിന്റെയും സ്വാദറിഞ്ഞവൻ തന്നിലെന്നപോലെതന്നെയാണ് അന്യനിലും കാണുക.

രാജാവേ, ഭവാനിൽ ഞാൻ ചെയ്തതും ഭവാൻ എന്നിൽ ചെയ്തതും നൂറ്റാണ്ടുകൊണ്ടും മാച്ചുകളയുവാൻ ആകുന്നതല്ല അരിന്ദമാ! നാം തമ്മിൽ ചെയ്ത കൃത്യമോർക്കുമ്പോൾ നാം തമ്മിൽ ഒരിക്കലും സന്ധിയുണ്ടാകുന്നതല്ല. നിനക്ക് നിന്റെ നഷ്ടപ്പെട്ട ഉണ്ണിയെ ഓർക്കുമ്പോഴെല്ലാം പുതുതായി പക ഉണ്ടായിക്കൊണ്ടിരിക്കും. പ്രീതിചെയ്യുവാൻ നിനയ്ക്കുമ്പോഴെല്ലാം വലിയ വൈരമാണ് അടുത്തുവരിക. ഉടഞ്ഞ മൺപാത്രംപോലെ നമ്മുടെ സ്നേഹം കൂട്ടിയോജിപ്പിക്കുവാൻ പറ്റുകയില്ല. സ്വാർത്ഥശാസ്ത്രങ്ങളിൽ അസുഖോദയമായിത്തീരും വിശ്വാസം. പ്രഹ്ലാദന്ന് പണ്ട് ശുക്രൻ ചൊല്ലിക്കൊടുത്ത രണ്ടു ഗാഥകൾ ഞാൻ ചൊല്ലാം.

"സത്യാസത്യങ്ങളിൽ ശത്രു-
ക്കൂട്ടത്തിൽ ശ്രദ്ധവെയ്ക്കുവോർ
സശ്രദ്ധർ വദ്ധ്യരാം ശുഷ്ക-
തൃണത്താൽ തേൻകണക്കിനെ.
കുലത്തിൽ ദുഃഖമേറ്റോരു
വൈരം തെല്ലും ശമിച്ചിടാ
കുലത്തിലുണ്ടൊരാരാണെന്നു
ചൊൽവോരുമുളവായ്വരും.
വൈരങ്ങളെയടക്കീട്ടു
സാന്ത്വം ചെയ്യും നരേശ്വര!
പാറയിന്മേൽ നിറകുടം-
പോലീയാളെയുടച്ചിടും.
വിശ്വസിക്കൊല്ല ഭൂപാലൻ
ദോഷം ചെയ്തിട്ടൊരുത്തനിൽ
അന്യന്നു ദോഷംചെയ്തിട്ടു
വിശ്വസിച്ചാൽ ഭയം ദൃഢം."

ബ്രഹ്മദത്തൻ പറഞ്ഞു: "അവിശ്വാസംമൂലം അർത്ഥം ഞാൻ നേടുകയില്ല. അർത്ഥം നേടാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഒരുത്തനിൽ ഭയം വെച്ചുകൊണ്ടിരുന്നാൽ മനുഷ്യൻ മൃതപ്രായനാകും പൂജനീ!"

പൂജനി പറഞ്ഞു: "രാജാവേ, കാലിൽ പുണ്ണുള്ളവൻ നഗ്നമായ പാദംകൊണ്ട് കാട്ടിൽ നടന്നാൽ അവന്റെ കാലിൽ ധാതുക്കൾ കുത്തിക്കയറിയമരും. രോഗമുള്ള കണ്ണുകൊണ്ട് കാറ്റിന്നു

നേരെ നോക്കിയാൽ അവന്റെ കണ്ണിന്നു വലുതായ രോഗബാധയുണ്ടാക്കും. ദുഷിച്ച മാർഗ്ഗത്തിൽ മോഹത്താൽ നടക്കുകയാണെങ്കിൽ തന്റെ ബലം താൻ അറിയാതെ അവിടെവച്ച് അവൻ അവസാനിക്കും. മഴയുടെ കാലമറിയാതെ കണ്ടത്തിൽ കൃഷി ചെയ്താൽ അവന്റെ പൗരുഷമൊക്കെ നശിച്ച് അവൻ പട്ടിണിക്കാരനാകും. കയ്പോ, ചവർപ്പോ, മധുരമോ ഏതാണ് തനിക്കു ഹിതമായിട്ടുള്ളത് അതു നിത്യവും ആഹാരമാക്കുന്നവൻ അത് അവന്ന് അമൃതംതന്നെയായി ഭവിക്കും. പത്ഥ്യം വിട്ട് മൗഢ്യം കൊണ്ട്. ചീത്ത വസ്തുക്കൾ ഭക്ഷിച്ചാൽ അതിന്റെ പരിണാമമെന്തെന്നറിയാത്തവന്റെ ആയുസ്സ് അപ്പോൾ അവസാനിക്കും.

ദൈവവും പൗരുഷവും തമ്മിൽ ആശ്രയിച്ചാണ് നില്ക്കുന്നത്. ഉദാരന്മാർ പൗരുഷത്തെ സ്വീകരിച്ച് വിജയിക്കും. വിഡ്ഢികൾ ദൈവാധീനം പ്രതീക്ഷിച്ച് നശിക്കും. തീക്ഷ്ണമാണോ, ഹിതമാണോ, മൃദുവാണോ എന്നൊക്കെ ചിന്തിച്ച് തന്റെ ഹിതം നോക്കി ശങ്കിച്ച് ചെയ്യുന്നവൻ അനർത്ഥഗ്രസ്തനായി അകിഞ്ചനനായിത്തീരും. അതുകൊണ്ട് അർത്ഥചിന്ത നീക്കിവെച്ച് പരാക്രമം സ്വീകരിക്കണം. സർവ്വസ്വവും കൈവിട്ടു ഹിതത്തെ മർത്ത്യൻ സ്വീകരിക്കണം. വിദ്യ, ഐശ്വര്യം ദാക്ഷ്യം, ആത്മബലം, ധൈര്യം ഇവ അഞ്ചുമാണ് സഹജമായ മിത്രങ്ങൾ. ഇവ കൊണ്ടു വിദ്വാന്മാർ ജീവിക്കുന്നു. ഗൃഹം, ധനം, ക്ഷേത്രം, ഭാര്യ, സുഹൃത്തുക്കൾ ഇവയാണ് കൂട്ടുമിത്രങ്ങൾ. ഇവ പുരുഷൻ സർവ്വത്ര നേടുന്നു. പ്രാജ്ഞൻ എല്ലായിടത്തും രമിക്കും. എല്ലായിടത്തും ശോഭിക്കും. ഒരിടത്തും പേടിക്കുകയില്ല. പേടിപ്പിച്ചാലും പേടിക്കയില്ല. ബുദ്ധിമാന് നിത്യവും അർത്ഥം ചെറിയതായാലും വർദ്ധിക്കും. ദാക്ഷ്യംമൂലം ക്രിയാഹീനൻ സംയമംകൊണ്ട് അമർന്നുപോകും. അല്പബുദ്ധികളായി ദേഹത്തെ, മാംസത്തെ, സ്നേഹിക്കുന്ന ജനങ്ങളുടെ മാംസം ഞണ്ടിനെ അതിന്റെ കുഞ്ഞ് എന്നപോലെ ദുഷ്ടയായ പെണ്ണ് കാർന്നുതിന്നും. ഗൃഹം, ക്ഷേത്രങ്ങൾ, മിത്രങ്ങൾ, സ്വദേശം എന്നിങ്ങനെയുള്ള ബുദ്ധിമാറ്റത്തിൽ മറ്റുചിലർ നശിക്കുന്നു. വ്യാധിയും ദുർഭിക്ഷവും ആർത്തിയുമുള്ള നാടുവിട്ട്, അതു സ്വദേശമായാലും, വിട്ട് ഓടിക്കളയണം. മറ്റു വല്ലേടവും പോയി മാന്യമായ നിലയിൽ ജീവിക്കാൻ നോക്കണം. അതുകൊണ്ട് ഞാൻ മറ്റൊരിടത്തേക്കു പോവുകയാണ്. ഇവിടം എനിക്കു പാർക്കുവാൻ പറ്റുകയില്ല. ഞാൻ നിന്റെ പുത്രനിൽ അനാര്യമായ കർമ്മമാണു ചെയ്തത് രാജാവേ!

ചീത്ത ഭാര്യ, ചീത്ത പുത്രൻ, ചീത്ത രാജാവ്, ചീത്ത സുഹൃത്ത്, ചീത്ത സംബന്ധം, ചീത്ത പ്രദേശം ഇവ ദൂരെ ത്യജിച്ചുകളയണം. കുപുത്രനെ വിശ്വസിക്കാൻ പാടില്ല. കുഭാര്യയിൽ മനുഷ്യന്ന് രതിക്കു താല്പര്യമുണ്ടാവുകയില്ല. കുരാജ്യത്ത് താമസിക്കുവാൻ തൃപ്തിയുണ്ടാകയില്ല. കുദേശത്ത് താമസിച്ചാൽ തടി കിട്ടുന്നതല്ല. സൗഹൃദവും സ്ഥൈര്യവും അറ്റവനിൽ. കുമിത്രത്തിൽ, ചേർച്ച നന്നല്ല. അവമാനവും ധനക്ഷയവും കുസംബന്ധംമൂലം ഉണ്ടാകും.

ഭാര്യ എന്ന് പറയണമെങ്കിൽ അവൾ പ്രിയം പറയുന്നവളാകണം. തൃപ്തി നല്കുന്നവനാണ് പുത്രൻ! വിശ്വാസം ആരിൽ ഉണ്ടോ അവനാണ് മിത്രം. ജീവന്ന് രക്ഷയുള്ള സ്ഥലം ഏതോ അതാണ് ജന്മദേശം. അവയ്ക്ക് അർഹതയില്ലാത്തിടത്ത് ഈ പേരിന്നു യാതൊരു പ്രസക്തിയുമില്ല. ബലാല്ക്കാരം ചെയ്യാതെ, പേടിപ്പിക്കാതെ, ഭരിക്കുന്നവനാണ് തീവ്രശാസനനായ രാജാവ്. നിസ്വനെപ്പോറ്റുന്ന ദിക്കിൽ ഭയമില്ല.

ഭാര്യ, ദേശം, മിത്രഗണം, പുത്രസംബന്ധി, ബാന്ധവൻ ഇവയൊക്കെ ഗുണവാനായ രാജാവിൽ ധർമ്മനേത്രമാണ്. അധർമ്മിയായ രാജാവിന്റെ നാട്ടുകാർ അനൈക്യംമൂലം നശിക്കും. ത്രിവർഗ്ഗങ്ങളുടെ വേരാണ് രാജാവ്. പ്രമാദം വിട്ട് രാജാവ് രാജ്യത്തെ കാക്കണം.

ആറിൽ ഒരു ഭാഗം ആദായം നാട്ടിൽനിന്ന് കരമായിപ്പിരിച്ചെടുത്ത് അത് ജനഹിതത്തിന്നു ചെലവുചെയ്യാതെ താൻതന്നെ അനുഭവിക്കുന്ന രാജാവ് രാജാവാണെന്ന് പറഞ്ഞുകൂടാ അവൻ കള്ളനാണ്.

രാജാവ് അഭയംനല്കി അർത്ഥലോഭംമൂലം വേണ്ടമാതിരി കാക്കാതെ എല്ലാവരിൽനിന്നും പാതകം പങ്കുവെച്ചു വാങ്ങി അവസാനം ആ അധർമ്മി നരകത്തിൽത്തന്നെ കുടികിടപ്പുകാരനായിത്തീരും.

അഭയംനല്കിയ രാജാവ് അപ്രകാരംതന്നെ ജനങ്ങളെ സംരക്ഷിക്കുകയാണെങ്കിൽ അവൻ സർവ്വസൗഖ്യപ്രദനായി ധർമ്മത്താൽ 'ജനരക്ഷകൻ' എന്ന പ്രസിദ്ധി പ്രാപിക്കുന്നു.

രാജാവിന്ന് ഏഴു ഗുണങ്ങൾ പ്രജാപതിയായ മനു വിധിച്ചിട്ടുണ്ട്. അമ്മ, അച്ഛൻ, ഗുരു, ഗോപ്താവ്, അഗ്നി, ധനദൻ, യമൻ ഇങ്ങനെയാണ്, ഈ നിലകളിലാണ്, രാജാവ് വർത്തിക്കേണ്ടത്.

നാട്ടുകാരിൽ കൃപയുള്ള രാജാവ് പ്രജകൾക്ക് അച്ഛനാണ്. അവനിൽ തെറ്റുചെയ്യുന്ന മർത്ത്യൻ തിര്യക്കായി പിറക്കും. ഗുണം കൊണ്ട് അമ്മയെപ്പോലെ ദീനന്മാരെപ്പോലും ആ രാജാവ് ഭരിക്കും. അഗ്നിപോലെ അനിഷ്ടങ്ങളെ ചുട്ടുകളയും. യമനെപ്പോലെ ദുഷ്ടന്മാരെ അടക്കിനിർത്തും. ഇഷ്ടജനങ്ങൾക്ക് അർത്ഥം നല്കുന്ന രാജാവ് ധനേശ്വരനാണ്. വൈശ്രവണനെപ്പോലെ കാമങ്ങളെ നൽകി അനുഗ്രഹിക്കുന്നവനാണ്. ധർമ്മോപദേശത്താൽ ഗുരു (ബൃഹസ്പതി) വാകുന്നു. രക്ഷിക്കുന്നവരിൽ ദിക്പാലനായി വർത്തിക്കുന്നു.

പൗരന്മാരുടെയും ജാനപദന്മാരുടേയും അർച്ചനം തന്നത്താൻ കണ്ടറിയുന്ന രാജാവ് ഇഹത്തിലും പരത്തിലും സുഖം നേടും. ധാരാളം കപ്പം പിടിച്ചുപറിക്കുകയാൽ നാട്ടുകാർ ഏതൊരു രാജാവിനെ വെറുക്കുന്നുവോ ആ രാജാവിന്ന് തോൽമ തന്നെ ഗതി. പൊയ്കയിൽ താമരപോലെ നാട്ടുകാർ ആരുടെ നാട്ടിൽ ക്ഷേമത്തോടെ വളരുന്നുവോ, ആ രാജാവ് സർവ്വ ഫലങ്ങളും അനുഭവിച്ച് സ്വർഗ്ഗത്തിൽ പൂജ്യനായി ശോഭിക്കും. രാജാവേ, ബലവാനുമായി വഴക്കടിക്കുന്നത് രാജാവിന്ന് ഒരിക്കലും നന്മചെയ്യുന്നതല്ല. ശക്തനുമായി ശണ്ഠകൂടിക്കൊണ്ടിരിക്കുന്ന രാജാവിന്ന് എവിടെ രാജ്യം? എവിടെ സുഖം?"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ചടകപ്പക്ഷി ബ്രഹ്മദത്തരാജാവിനോട് ഹിതം പറഞ്ഞ് രാജാവിനെ സമ്മതിപ്പിച്ച് അവൾക്ക് ഇഷ്ടമുള്ള വഴിക്കു പോയി. ഇങ്ങനെ ബ്രഹ്മദത്തനും ചടകയും തമ്മിലുള്ള സംവാദം ഞാൻ പറഞ്ഞുതന്നു. രാജശ്രേഷ്ഠാ, ഇനി നിനക്ക് എന്താണ് അറിയേണ്ടത്?"

**140. കണികോപദേശം - ഭാരദ്വാജകണികന്റെ ഉപദേശം –** യുധിഷ്ഠിരൻ പറഞ്ഞു: "യുഗക്ഷയത്തിൽ ലോകവും ധർമ്മവും ക്ഷയിക്കുമ്പോൾ, ദസ്യുക്കൾ ലോകരെ പീഡിപ്പിക്കുമ്പോൾ, രാജാവ് നില്ക്കേണ്ടതെങ്ങനെയാണ് പിതാമഹാ?"

ഭീഷ്മൻ പറഞ്ഞു: "ഇങ്ങനെ ലോകം ആപത്തിൽപ്പെടുന്ന കാലത്ത് രാജാവ് ഏതുവിധം നിൽക്കണമെന്നുള്ളത് ഞാൻ പറഞ്ഞുതരാം. ആപൽക്കാലത്തു ചെയ്യേണ്ടതായ നീതി കാലത്തിൽ കരുണയില്ലാതെ രാജാവ് നില്ക്കേണ്ടിവരും എന്നുള്ളതാണ്. ഇതിന്നുദാഹരണമായി ഒരു ഇതിഹാസകഥ നടപ്പുണ്ട്. അതു ഭാരദ്വാജനും ശത്രുഞ്ജയരാജാവും തമ്മിലുള്ള സംഭാഷണമാണ്.

സൗവീരരാജ്യത്ത് മഹാരഥനായി 'ശത്രുഞ്ജയൻ' എന്ന ഒരു രാജാവുണ്ടായിരുന്നു. ഒരു ദിവസം അദ്ദേഹം 'ഭാരദ്വാജാ'ന്റെ സമീപത്തുചെന്ന് അർത്ഥസംബന്ധമായ കാര്യങ്ങളെപ്പറ്റി ചോദിച്ചു. 'മഹാശയനായ ഭാരദ്വാജാ, ഞാൻ ചില കാര്യങ്ങൾ ചോദിക്കുന്നു. അത് അങ്ങ് പറഞ്ഞുതരണം. അർത്ഥസംബന്ധമാണ് കാര്യം. കിട്ടാത്തതിനെക്കുറിച്ച് ആഗ്രഹം എപ്രകാരമാണ്? ലഭിച്ചത് എങ്ങനെ അനുഭവിക്കും? വർദ്ധിച്ച ധനം എങ്ങനെ സംരക്ഷിക്കും? സംരക്ഷിച്ച ധനം എങ്ങനെ വിനിയോഗിക്കും? ഇങ്ങനെ സാമ്പത്തികശാസ്ത്രം ഗ്രഹിക്കുവാനായി രാജാവ്

ചോദിച്ചപ്പോൾ ആ ഋഷി യുക്തിയുക്തമായി അതിന്നു തക്കതായ മറുപടി രാജാവിനോട് പറഞ്ഞു."

ഋഷി പറഞ്ഞു: "രാജാവ് എപ്പോഴും ദണ്ഡനാധികാരം കാണിക്കുന്ന ദണ്ഡ് കൈയിൽ വെക്കണം. സ്വതസ്സിദ്ധമായ രാജകീയപൗരുഷം പ്രകാശിപ്പിക്കണം. ഛിദ്രം ഇല്ലെങ്കിലും ശത്രുവിന്റെ നേരെ ഛിദ്രം ദർശിച്ച് കടന്നാക്രമിക്കണം. തഞ്ചത്തിന്ന് കിട്ടുന്ന അവസരം പാഴാക്കരുത്. നിത്യവും ദണ്ഡം ഉയർത്തിക്കൊണ്ടിരിക്കുന്ന രാജാവിൽ ജനങ്ങൾക്ക് നല്ല ഭയമുണ്ടാകും. അതുകൊണ്ടു രാജാവ് എല്ലാ ജീവികളേയും നന്നായി ദണ്ഡനീതി നടത്തി ഭരിക്കണം. ഇങ്ങനെ തത്ത്വദർശികളായ പണ്ഡിതന്മാർ ദണ്ഡനാധികാരത്തെ പ്രശംസിക്കുന്നു. രക്ഷാസ്ഥാനത്തിന്റെ അടിഭിത്തി തകർത്താൽ എല്ലാവരും നശിച്ചുപോകും. മഹാവൃക്ഷത്തിന്റെ വേര് അറ്റുപോയാൽ പിന്നെ കൊമ്പുകളുടെ കഥ പറയുവാനുണ്ടോ? ആദ്യമായി പണ്ഡിതനായ രാജാവ് ചെയ്യേണ്ടത് ശത്രുരാജാവിന്റെ സഹായങ്ങളുടെ വേര് അറുക്കുകയാണ്. പിന്നെ ശത്രുവിന്റെ സഹായികളുടെ പക്ഷത്തെ വേരോടെ അധീനമാക്കണം. ആപത്തും, കുഴപ്പവും നാട്ടിൽ വരുന്ന കാലത്ത് സമയം നഷ്ടപ്പെടുത്താതെ നല്ലമാതിരി കൂടായലോചിക്കുകയും പരാക്രമം, നല്ല പോരാട്ടം, ബുദ്ധിപൂർവ്വമായ പിന്മാറ്റം ഇവ യഥാകാലം കൈക്കൊള്ളുകയും ചെയ്യണം. അതിൽ ഒട്ടും സംശയിക്കരുത്. വാക്കുകൊണ്ട് വളരെ വിനീതനാകണം. മനസ്സിൽ കത്തിപോലെ മൂർച്ചയുണ്ടായിരിക്കണം. മുൻകൂട്ടി ഭംഗിപറയണം. കാമക്രോധങ്ങൾ മനസ്സിൽ വെക്കരുത്. ശത്രുക്കളുമായി കാര്യത്തിൽ ചേർന്നിട്ടും വിശ്വസിക്കരുത്. കാര്യംതീർന്നാൽ വിചക്ഷണനായ രാജാവ് ഉടനെ മാറിക്കളയണം. ശത്രുവിനേയും മിത്രത്തെപ്പോലെ സാന്ത്വവാക്കു പറഞ്ഞ് ഇണക്കണം. അവനെ പാമ്പുവസിക്കുന്ന വീടിനെപ്പോലെ എപ്പോഴും ഭയപ്പെടണം. നിന്ദയേറ്റ ബുദ്ധിഹീനനെ കഴിഞ്ഞ കാര്യങ്ങൾ പറഞ്ഞ് സാന്ത്വംചെയ്യണം. ദുഷ്പ്രജ്ഞനെ ഭാവി കാണിച്ചും, വിദഗ്ദ്ധനെ വരാവുന്നതോർമ്മിപ്പിച്ചും, സമാശ്വസിപ്പിക്കണം.

കൈകൂപ്പുക, ശപഥം ചെയ്യുക, സാന്ത്വം പറയുക, തലകുനിച്ച് പറയുക, കണ്ണീർ തുടയ്ക്കുക മുതലായ പല പണികളും ശത്രുവിന്റെ നേരേയും ചെയ്യണം. ഐശ്വര്യം ആഗ്രഹിക്കുന്നവൻ ഇതൊക്കെ അഭിനയിക്കണം. തക്കസമയം കിട്ടുന്നതുവരെ ശത്രുവിനെ തോളിൽ കയറ്റണം. കാലമായാൽ, തരത്തിന്ന് പറ്റിയ സന്ദർഭംകിട്ടിയാൽ പാറയിൽ കുടം എന്നപോലെ എറിഞ്ഞു തകർത്തുകളയണം. കുറച്ചു സമയംകൊണ്ട് ഉജ്ജ്വലിക്കണം. കുറച്ചു സമയമേ ജീവിതമുള്ളവെങ്കിലും അതു ധീരമായി ഉജ്ജ്വലിക്കണം. പനച്ചിക്കൊള്ളിപോലെ ഒട്ടുസമയം ആളിക്കത്തുക! അതാണ് മനുഷ്യന്ന് ശ്രേയസ്കരം. വളരെനേരം ഉമിത്തീപോലെ പുകഞ്ഞുകിടക്കാതിരിക്കുക. ദീർഘകാലം പുകഞ്ഞുകിടക്കുന്നതിനേക്കാൾ ശ്രേയസ്കരം അല്പസമയം ആളിക്കത്തുന്നതാണ്. ധാരാളം സേവനങ്ങൾ ചെയ്യേണ്ടവനായ മന്നവൻ ഒരിക്കലും ഒരു കൃതഘ്നനുമായും ഇടപെടുന്നതിൽ മടിക്കരുത്. കാര്യം സാധിച്ചാൽ അവന്ന് സന്തോഷിക്കാം; ഇല്ലെങ്കിൽ അവൻ അനാദരണീയനാകുന്നു. അതുകൊണ്ട് ഇമ്മാതിരിയുള്ളവരുടെ കാര്യങ്ങൾ ഉടനെ ചെയ്തുതീർക്കരുത്. കുറെ ശേഷിപ്പിച്ചു നിറുത്തണം. കുയിൽ, പന്നി, മേരു, ശൂന്യമായ ഗൃഹം, ഭക്തി, മിത്രം, നടൻ എന്നിവർക്ക് വേണ്ടതായ ശ്രേയസ്സുകൾ ചെയ്യണം. ശത്രുഗൃഹങ്ങളിൽ വീണ്ടും വീണ്ടും നന്മകൾ ചെയ്യണം. ക്ഷേമമില്ലെങ്കിലും ക്ഷേമംതന്നെയല്ലെ എന്ന് കുശലപ്രശ്നങ്ങൾ ചെയ്യണം. അലസന്മാർ അർത്ഥം നേടുകയില്ല. അഭിമാനികളും, ക്ലീബന്മാരും അർത്ഥം നേടുകയില്ല. എന്നും സംരക്ഷിക്കുന്നവരും, ലോകാപവാദത്തിൽ ഭയപ്പെടുന്നവരും അല്ല എല്ലാവരും. തന്റെ ദോഷം, ന്യൂനതകൾ, ശത്രു കാണരുത്. ശത്രുവിന്റെ ദോഷം കാണുകയുംവേണം, ആമ തന്റെ അവയവം അടക്കുന്നതുപോലെ തന്റെ ഛിദ്രത്തെ മൂടിവെക്കണം. കൊക്ക് ധ്യാനിക്കുന്നതുപോലെ അർത്ഥത്തെപ്പറ്റി ഏകാഗ്രമായി ചിന്തിച്ചറിയണം. പിന്നെ സിംഹത്തെപ്പോലെ ആക്രമിക്കണം. ചെന്നായയെപ്പോലെ ഏറ്റ് ഉടയ്ക്കണം. ശരംപോലെ ഏറ്റ് കയറണം. മദ്യപാനം, ചൂതാട്ടം, സ്ത്രീസേവ, നായാട്ട്, ഗാനം, നൃത്തം, കൊട്ട്, പാട്ട് ഇവയൊക്കെ അധികമാകരുത്. യുക്തിപൂർവ്വം സ്വീകരിക്കുക; അവയിൽ അത്യാസക്തിയും ആവേശവും പാടില്ല. പുല്ലിനെപ്പോലും വില്ലായി കരുതണം. മാനിനെപ്പോലെ നിഷ്കളങ്കമായ കിടപ്പ് കിടക്കണം. കുരുടനാകേണ്ട സന്ദർഭത്തിൽ കുരുടനാവുക; ചെവി കേൾക്കാത്തവനാകേണ്ട ദിക്കിൽ അങ്ങനെ ബധിരനാവുക. ദേശവും കാലവും പറ്റിയെന്നു കണ്ടാൽ വൈദഗ്ദ്ധ്യത്തോടെ ഉടനെ ആക്രമണം നടത്തുക. ദേശവും കാലവും മനസ്സിലാക്കാത്ത വിക്രമം നിഷ്ഫലമായിപ്പോകും. കാലവും അകാലവും കാണണം. തന്റെ ബലവും ശത്രുവിന്റെ ബലവും, അബലവും മനസ്സിലാക്കണം. അങ്ങനെ ബലാബലപരീക്ഷ മനസ്സുകൊണ്ട് നിർണ്ണയിച്ചേയുദ്ധത്തിന്നിറങ്ങാവൂ. തന്റെ ദണ്ഡത്താൽ വന്നെതിർത്ത ശത്രുവിനെ തടയാത്ത രാജാവ് ഞണ്ട് ഗർഭംധരിച്ച മാതിരി തന്റെ മരണത്തിന്നുതന്നെ ഇടയാക്കും. ഒരു വൃക്ഷത്തെപ്പോലെ ഭംഗിയിൽ പൂത്തുനില്ക്കുക; കായ്ക്കരുത്. അഥവാ കായ്ക്കുകയാണെങ്കിൽ വൃക്ഷത്തിൽ കയറുവാൻ വിഷമമാക്കുക. ഫലങ്ങൾ പഴുത്താലും പച്ചപോലെ നില്ക്കണം; എന്നാൽ കൊഴിഞ്ഞുവീഴുകയുമരുത്. ആശ നിർവ്വഹിക്കുവാൻ ഒരു കാലാവധി നിർണ്ണയിക്കണം. ശത്രുവിന്ന് അതിൽ വിഘ്നംവരുത്തണം. വിഘ്നമുണ്ടാകുമ്പോൾ നിമിത്തത്തെ ചിന്തിച്ച് അതിന്റെ ഹേതു എന്തെന്നു പറയണം. ആപത്ത് വന്നുകയറുന്നതുവരെ ഭീതന്റെ മാതിരി കാത്തുനില്ക്കണം. ഭയം വന്നുകയറിയാൽ നിർഭയന്റെ മാതിരി ഏറ്റെതിർക്കണം. ആയുസ്സിന്റെ അപകടസന്ധിയാണ് പോരാട്ടം. ആ സംശയാവസ്ഥയിലെത്താതെ നരൻ നന്മകൾ കണ്ടെത്തുകയില്ല. ജീവൻ സംശയത്തിൽപ്പെട്ടതിന്നുശേഷം അതിൽനിന്നുകയറി രക്ഷപ്പെട്ടാൽമാത്രമേ നരൻ നന്മകൾ കണ്ടെത്തുകയുള്ളു. ഭാവി എന്തെന്ന് കണ്ടറിയണം. ആപത്ത് വന്നുപെട്ടാൽ അതിനെ അടയ്ക്കണം. വീണ്ടും വർദ്ധിക്കുന്ന ആപത്തിനെ കണ്ട് അതിൽ നടക്കാത്തതിനെ കണ്ടറിയണം. കാലത്താൽ അണയ്ക്കപ്പെട്ട സുഖത്തെ സന്ത്യജിക്കുന്നതും വന്നുചേരാത്ത സുഖത്തെക്കുറിച്ച് ആശിച്ചു കഴിയുന്നതും ചെയ്യുന്നത് ബുദ്ധിമാന്മാർക്ക് ചേർന്ന നയമല്ല. ശത്രുവിനോടുചേർന്ന് സുഖമായി വിശ്വാസത്തോടെ ഉറങ്ങുന്നവൻ മരക്കൊമ്പിൽ ഇരുന്ന് ഉറങ്ങുന്നവനെപ്പോലെയാണ്. അവൻ നിലത്തുവീണേ ഉണരുകയുള്ളു. മൃദുവായ കർമ്മത്താലോ ക്രൂരമായ കർമ്മത്താലോ ദുഃഖിക്കുന്നവനായ തന്നെ താൻ ഉയർത്തണം. കഴിവുള്ളവൻ ധർമ്മംതന്നെ അനുഷ്ഠിക്കണം. ശത്രുവിന്റെ ശത്രുക്കളെ മനസ്സിലാക്കി അവരെയെല്ലാം തന്റെ പാട്ടിൽ നിർത്തണം. തന്റെ അടുത്തേക്കു ശത്രുവിടുന്ന ചാരന്മാരെ മനസ്സിലാക്കണം. ഗൂഢമായ ചാരന്മാരെ തന്റെ ശത്രുവിലും നിയോഗിക്കണം. ശത്രുരാജ്യത്തിൽ പാഷണ്ഡന്മാരേയും താപസന്മാരേയും നിയോഗിക്കണം. ഉദ്യാനങ്ങൾ, വിഹാരങ്ങൾ, തണ്ണീർപ്പന്തൽ ഇരിക്കുന്ന സ്ഥലം, മദ്യവിക്രയസ്ഥലം, സത്രങ്ങൾ, തീർത്ഥം, സഭ ഇവിടെയൊക്കെ ചാരന്മാരെ വെക്കണം. ലോകകണ്ടകന്മാരായ കള്ളന്മാർ, പാപികൾ, ധർമ്മചാരികൾ മുതലായവർ വരുമ്പോൾ അവരെ കണ്ടെത്തിപ്പിടിക്കണം. അതിൽ ചിലർ ചാരന്മാരായിരിക്കും. അവിശ്വസ്തനിൽ വിശ്വസിക്കരുത്. വിശ്വസ്തനിലും അതിരുകവിഞ്ഞ വിശ്വാസം പാടില്ല. വിശ്വസ്തൻ പറഞ്ഞതാണെന്നു വിചാരിച്ച് കാര്യത്തിന്റെ സൂക്ഷ്മം പരിശോധിച്ചറിയാതെ വിശ്വസിക്കരുത്. അന്യനെ വിശ്വസിപ്പിച്ചു തത്ത്വംചേർന്ന ഹേതുവാൽ കാലം ഗ്രഹിച്ച് പ്രഹരിക്കണം. ശത്രു ആ പ്രഹരത്തിൽ സ്ഥാനംവിട്ട് ഓടണം. ശങ്കിക്കാൻ അവകാശമില്ലാത്തവനേയും ശങ്കിക്കണം. ശങ്കിക്കേണ്ടവരെ എപ്പോഴും ശങ്കിക്കണം. ശങ്കിക്കാതെ വിശ്വാസംമൂലം വന്നുചേരുന്ന ആപത്ത് വേരുംകൂടി അറുത്തുകളയും. സാവധാനംകൊണ്ടും മൗനംകൊണ്ടും കാഷായവസ്ത്രംകൊണ്ടും ജടാവൽക്കലങ്ങൾകൊണ്ടും ശത്രുവിനെ വിശ്വസിപ്പിച്ച് ചെന്നായയെപ്പോലെ തരംകിട്ടുമ്പോൾ അവന്റെമേൽ ചാടിവീഴണം. പുത്രൻ, സഹോദരൻ, പിതാവ്, സുഹൃത്ത് എന്നി

വരായാലും അർത്ഥത്തിന്ന് വിഘ്നം കാണുകയാണെങ്കിൽ യാതൊരു കരുണയും കാണിക്കാതെ അവരെ കൊല്ലണം. ഗർവ്വിച്ച് കാര്യവും അകാര്യവും നോക്കാത്ത ഗുരുവിനേയും, അവൻ ദുർമ്മാർഗ്ഗത്തിലാണെന്നു കണ്ടാൽ, ഹനിക്കുകതന്നെ വേണം.

കൃമികീടങ്ങൾ തങ്ങൾ വസിക്കുന്ന വൃക്ഷത്തിന്റെ കായും ഫലങ്ങളും കുത്തിത്തുളച്ചു നശിപ്പിക്കുന്നതുപോലെ, ശത്രുവിനെ എഴുന്നേറ്റ് അഭിവാദ്യംചെയ്ത്, വിശ്വസിപ്പിച്ച് ഖണ്ഡിക്കണം. പരന്മാരുടെ മർമ്മം അറുക്കാതെയും, ദാരുണമായ ക്രിയ കൂടാതെയും, മത്സ്യപിടുത്തക്കാരനെപ്പോലെ കൊല്ലാതെ മഹത്തായ ലക്ഷ്മിയെ നേടുവാൻ കഴികയില്ല.

മനുഷ്യരിൽ ജാത്യാ ആര് ആർക്കും ശത്രുവല്ല; ആര് ആർക്കും മിത്രവുമല്ല. സ്വസാമർത്ഥ്യംകൊണ്ടാണ് തനിക്കു മിത്രവും ശത്രുവുമുണ്ടാകുന്നത്. കാരണം പറഞ്ഞൊഴിഞ്ഞാലും ശത്രുവിനെ കൈയിൽ തഞ്ചത്തിന്നു കിട്ടിയാൽ കൊല്ലാതെ വിടരുത്. ഈ സന്ദർഭത്തിൽ 'ഞാൻ അങ്ങയ്ക്ക് പണ്ട് ഉപകാരം ചെയ്തവനാണ്' എന്നൊക്കെ പറഞ്ഞാലും അവനെ വിടരുത്. അവിടെ സങ്കടം തോന്നരുത്. ഇണങ്ങി നന്മചെയ്യുവാൻ അസൂയയില്ലാത്തവനുമായി ചേരുക. ഭൂതിയെ കാമിക്കുന്നവൻ നല്ലപോലെ ശ്രമിച്ച് നിഗ്രഹിക്കുകയും വേണം. ശത്രുവിനെ പ്രഹരിക്കുമ്പോഴും പ്രിയമേ പറയാവൂ പ്രഹരിച്ചതിന്നുശേഷവും അവനെപ്പറ്റി പ്രിയമേ പറയാവൂ! വാൾകൊണ്ടു തല കണ്ടിച്ചതിന്നു ശേഷം 'ഇങ്ങനെ ചെയ്യേണ്ടിവന്നതിൽ ഞാൻ ദുഃഖിക്കുന്നു. കഷ്ടം എന്തുചെയ്യാം? നിഗ്രഹിക്കാഞ്ഞാൽ എന്തുചെയ്യും? വേറെ മാർഗ്ഗമില്ലല്ലോ,' എന്നൊക്കെ പറഞ്ഞ് കണ്ണീരൊലിപ്പിച്ചു വിലപിക്കണം. സാന്ത്വത്താലും, സമ്മാനത്താലും, പൂജയാലും ലോകരെ അടുപ്പിച്ച് ഭൂതിയെ കാമിക്കുന്നവൻ കാര്യങ്ങൾ ചെയ്യണം. ശുഷ്കമായ വൈരം ആരോടും കാണിക്കരുത്. പുഴ കൈകൊണ്ടു നീന്തിക്കടക്കുവാൻ ശ്രമിക്കരുത്. അർത്ഥകാമന്ന് അനായുഷ്യമായ പശുവിൻകൊമ്പ് ഭക്ഷണമാവുകയില്ലല്ലോ. അതു പല്ലിന് ആരോഗ്യകരമല്ല. അതിൽനിന്ന് ഒരു രസവും അനുഭവിക്കാൻ കിട്ടുകയില്ല. ത്രിവർഗ്ഗം മൂന്നിനേയും പീഡിപ്പിക്കുന്നതും ഇപ്രകാരംതന്നെയാണ്. ഫലമറിഞ്ഞ് പീഡ നന്നല്ലെന്നറിഞ്ഞ് അതുപേക്ഷിക്കണം. ഋണശേഷം, വഹ്നിശേഷം, ശത്രുശേഷം ഇവ വർദ്ധിച്ചുവരുന്നു. കടങ്ങൾ ബാക്കിവെച്ചാൽ അത് വർദ്ധിച്ചുവരും. അതുകൊണ്ട് കടപ്പാടുകളൊന്നും ബാക്കിവെക്കരുത്. കടവും വർദ്ധിച്ചുകൊണ്ടിരിക്കും. നിന്ദിച്ച ശത്രുക്കളും വായ്ക്കുന്നു. ഉപേക്ഷിച്ചാൽ വ്യാധികളും വലിയ ബാധയുണ്ടാക്കും. വെടിപ്പല്ലാത്തതൊന്നും ചെയ്യരുത്. പ്രമാദംകൂടാതെ നില്ക്കണം. മുള്ള് പൊട്ടിച്ചറുത്താൽ വല്ലാതെ പീഡപ്പെടുത്തും. (അതുകൊണ്ട് അതു നിശ്ശേഷം പിഴുതുകളയണം.)

മനുഷ്യരെ കൊല്ലുക, ദുർഗ്ഗം ദുഷിപ്പിക്കുക, വീടു ചുടുക, എന്നീ പണികൾകൊണ്ട് ശത്രുരാജ്യത്തെ മുടിക്കണം. കഴുകനെപ്പോലെ സൂക്ഷ്മദൃക്കാകണം, കൊക്കിനെപ്പോലെ ഒതുങ്ങിനില്ക്കണം. നായയെപ്പോലെ മണത്തറിയണം, സിംഹത്തെപ്പോലെ വിക്രമിക്കണം, കാക്കയെപ്പോലെ ആരേയും ശങ്കിക്കണം, ഭയം വിട്ടവനാകണം, പാമ്പിനെപ്പോലെ കൊത്തിക്കൊല്ലണം.

ശൂരനെ കൈകൂപ്പിയും, ഭീരുവിനെ ഭേദത്താലും തെറ്റിക്കണം. ലുബ്ധനെ ദ്രവ്യദാനംകൊണ്ടും തെറ്റിക്കണം. അങ്ങനെ കിടയ്ക്കുകിടയായി എല്ലാവരേയും തെറ്റിക്കണം. സംഘാധിപതിയെ ഭേദിക്കുന്നതിലും, ഇഷ്ടാനുനയത്തിലും, ഛിദ്രത്തിലും, കൂട്ടുകെട്ടിലും, മന്ത്രിമാരെ സൂക്ഷിക്കണം. മൃദുവായാൽ നിന്ദിക്കും. തീക്ഷ്ണനായാൽ വെറുക്കും. തീക്ഷ്ണമായ കാലത്ത് തീക്ഷ്ണവും മൃദുവായ കാലത്ത് മാർദ്ദവവും കാണിക്കണം. മൃദുവാൽ മൃദുവിനെ കീറാം. മൃദുവാൽ ഉഗ്രനേയും കൊല്ലാം. മൃദുവാൽ അസാദ്ധ്യമായി ഒന്നുമില്ല. അതുകൊണ്ട് തീക്ഷ്ണത്തേക്കാൾ തീക്ഷ്ണനാണ് മൃദുവായവൻ. വേണ്ടപ്പോൾ മൃദുത്വം കൈക്കൊണ്ട്, വേണ്ടപ്പോൾ ഉഗ്രനായി നില്ക്കുന്നവൻ എല്ലാ കാര്യങ്ങളും നേടും; ശത്രുവിന്റെ ശിരസ്സിൽ നിലക്കുകയും ചെയ്യും. വിദ്വാനോടു വിരോധിച്ച് താൻ ദൂരത്താണല്ലോ എന്ന് ആശ്വാസംകൊള്ളരുത്. ധീമാന്റെ കൈയിന്ന് നീളംകൂടും. അതു നീട്ടി അവൻ ദൂരെയുള്ളവനേയും കൊന്നുകളയും.

കരയ്ക്കെത്തുവാൻ കഴിയില്ലെന്നറിഞ്ഞാൽ കടക്കാൻ ശ്രമിക്കരുത്. അന്യൻ ഹരിക്കുന്നതിനെ ഹരിക്കരുത്. വേരു പിഴാതെ ഒന്നും പറിക്കരുത്. തല വീഴ്ത്താതെ കൊല്ലരുത്.

ഈ പറഞ്ഞത് കരുതലോടെ ചെയ്യുക. ആപത്തിന്നാണെന്നു വന്നാൽ അതു ചെയ്യരുത്. പരൻ പ്രയോഗിച്ചത് അറിയുവാൻ വേണ്ടി ഹിതകാംക്ഷിയായ ഞാൻ പറഞ്ഞതാണ്. ഇപ്രകാരം നന്നായി ചിന്തിച്ച് രാജാവിന്റെ ഹിതം കാംക്ഷിക്കുന്ന ബ്രാഹ്മണൻ പറഞ്ഞപ്പോൾ അതൊക്കെ ശ്രദ്ധയോടെ സുവീര രാജാവ് കേട്ടു. അതുപോലെയൊക്കെ അദ്ദേഹം തക്കസമയത്ത് ചുണയോടെ ചെയ്തു. പിന്നെ അവൻ ബന്ധുക്കളോടുകൂടി രാജ്യശ്രീ അനുഭവിച്ചു."

**141. വിശ്വാമിത്രചണ്ഡാലസംവാദം (വിശ്വാമിത്രന്റെയും ചണ്ഡാലന്റെയും കഥ) –** യുധിഷ്ഠിരൻ പറഞ്ഞു: "മുഖ്യമായ ധർമ്മം ക്ഷയിച്ച സമയത്ത്, ലോകത്തിൽ ശാന്തി നശിച്ച സമയത്ത്, അധർമ്മം ധർമ്മമായും, ധർമ്മം അധർമ്മരൂപത്തിലും നിലക്കുന്ന സമയത്ത്, മര്യാദയൊക്കെ പോയ സമയത്ത്, ധർമ്മാനുസരണനീതിന്യായങ്ങളൊക്കെ തകർന്ന സമയത്ത്, രാജാക്കന്മാരും മറ്റുള്ളവരും ലോകത്തെ പീഡിപ്പിച്ചുകൊണ്ടിരിക്കെ, ആശ്രയങ്ങളൊക്കെ നശിച്ച സമയത്ത്, എല്ലാ കർമ്മങ്ങളും ക്ഷയിച്ച സമയത്ത്, കാമലോഭമോഹങ്ങൾമൂലം അല്ലയോ ഭാരതാ, ഭയം നടമാടുമ്പോൾ, ആരും ആരേയും വിശ്വസിക്കാതെ നിത്യവും ഭയപ്പെട്ടുഴലുമ്പോൾ, ചതിച്ചു കൊല്ലപ്പെട്ട് വഞ്ചന നടക്കുമ്പോൾ, ദേശങ്ങളൊക്കെ ഉജ്ജ്വലിക്കെ, ബ്രാഹ്മണൻ പീഡയേല്ക്കുന്ന സമയത്ത്, മേഘം വർഷിക്കാതെ നില്ക്കുന്ന കാലത്ത്, തമ്മിൽ അന്തഃഛിദ്രം മൂത്ത കാലത്ത്, ലോകത്തിലെ എല്ലാ ഉപജീവനവും കള്ളന്മാർക്കും കൊള്ളക്കാർക്കും അധീനമായി നില്ക്കുമ്പോൾ, കാലം അധഃപതിച്ചസമയത്ത് എങ്ങനെയാണ് വിപ്രൻ ജീവിക്കുക? ദയയാൽ പുത്രപൗത്രാദികളെ ത്യജിക്കാത്തവൻ ആപത്തിൽ എന്താണു ചെയ്യേണ്ടത് പിതാമഹാ? പറഞ്ഞുതരൂ! ഇങ്ങനെ ലോകം ആപത്തിൽ നില്ക്കുന്നകാലത്ത് രാജാവ് എന്തുചെയ്യണം? എന്തുചെയ്താലാണ് പരന്തപാ, അർത്ഥധർമ്മക്ഷയം പറ്റാതിരിക്കുക?"

ഭീഷ്മൻ പറഞ്ഞു: "മഹാബാഹോ! ഞാൻ പറയാം. നാട്ടിൽ യോഗക്ഷേമവും, നല്ല വൃഷ്ടിയുണ്ടാകുന്നതും, നാട്ടിൽ രോഗങ്ങളും മരണവും ഉണ്ടായിത്തീരുന്നതും, ഭയപീഡകൾ ഉണ്ടാകുന്നതുമെല്ലാം രാജാവു കാരണമാണ്. നല്ല രാജാവ് ധാർമ്മികമായ നല്ല ഭരണം കൈക്കൊള്ളുമ്പോൾ ആ നാട്ടിൽ ഇത്തരം ബാധകളൊന്നും ഉണ്ടാവുകയില്ല. അല്ലയോ ഭരതർഷഭാ, കൃതത്രേത ദ്വാപരകലികൾ രാജമൂലകങ്ങളാണെന്നാണ് എന്റെ അഭിപ്രായം. അതിൽ യാതൊരു സംശയവുമില്ല. നാട്ടുകാർക്കു ദോഷകരമായ കാലം വന്നുചേർന്നാൽ വിജ്ഞാനബലത്തോടെ അന്നു ജീവിക്കേണ്ടതായി വരും. അതിന്നുദാഹരണമായി ഈ ഒരു പഴങ്കഥ നാട്ടിൽ പറഞ്ഞുവരുന്നുണ്ട്. വിശ്വാമിത്രനും ചാളയിൽ പാർക്കുന്ന ഒരു പറയനും തമ്മിൽ നടന്ന സംഭാഷണമാണ് കഥാവിഷയം.

പണ്ട് ത്രേതായുഗം അവസാനിച്ച് ദ്വാപരയുഗം തുടങ്ങുന്ന ആ കാലഘട്ടത്തിൽ, ആ യുഗസന്ധിയിൽ, പന്ത്രണ്ടു വർഷം ഭൂമിയിൽ മഴപെയ്യാതിരുന്നു. നാട്ടിൽ ജനങ്ങൾ വർദ്ധിച്ചുവന്ന അക്കാലത്ത് യുഗാവസാനം വന്നടുത്തപ്പോൾ ദേവേന്ദ്രൻ മഴ വർഷിച്ചില്ല. വ്യാഴം വക്രഗതിയെ പ്രാപിച്ചു. ലക്ഷണപ്പിഴകൾ കണ്ടു. ചന്ദ്രന്റെ ഗതി ദക്ഷിണമാർഗ്ഗത്തിലൂടെയായി.

അക്കാലത്ത് മൂടൽമഞ്ഞുപോലും ഇല്ലാതായി. മഴയുടെ കാര്യം പിന്നെ പറയേണ്ടതുണ്ടോ. പുഴകളിലെ വെള്ളമൊക്കെ വറ്റിവരണ്ടു. സരസ്സുകൾ, സരിത്തുക്കൾ, കിണറ്, കുളം, ചോല

എന്നിവയൊന്നും വെള്ളമുള്ളതായിക്കണ്ടില്ല. എല്ലാം വറ്റി വരണ്ടുപോയി. ചെറിയ നീരൊഴുക്കുപോലുമില്ലാതായി. സഭകളും, സത്രങ്ങളുമൊക്കെ നടക്കാതായി. വഴിയമ്പലങ്ങളും ഊട്ടുപുരകളുമില്ലാതായി. യജ്ഞങ്ങളും സ്വാദ്ധ്യായങ്ങളും നിലച്ചു. ഒന്നും നടന്നില്ല. യൂപസംഭാരം മഹഹോത്സവങ്ങൾ എന്നിവയൊന്നും നടന്നില്ല. മന്നിലൊക്കെ അസ്ഥിക്കൂട്ടം ചിന്നിക്കാണുമാറായി. മഹാഭൂതങ്ങളുടെ ശബ്ദം മുഴുത്തു. നഗരങ്ങളൊക്കെ നിർജ്ജനമായി; ശൂന്യമായി. ഗ്രാമങ്ങളും, ഗൃഹങ്ങളുമൊക്കെ അഗ്നിക്കിരയായി. ചില ദിക്കിൽ ഘോരശസ്ത്രാഢ്യന്മാർ, ചില ദിക്കിൽ ആതുരരായ രാജാക്കൾ, ഇവർ തമ്മിൽത്തമ്മിൽ ഭയപ്പെട്ട് ലോകം ശൂന്യപ്രായമായി. ദേവസാമീപ്യമില്ലാതെയായി. വൃദ്ധന്മാരൊക്കെ അവസാനിച്ചു. അന്യോന്യം ദ്രോഹിച്ചും, അപഹരിച്ചും, പശുക്കളും ആടുകളും പോത്തുകളുമെല്ലാം അവസാനിച്ചു. വിപ്രന്മാർ ചത്തൊടുങ്ങി. രക്ഷ നശിച്ചു. ഔഷധികളൊക്കെ നശിച്ചു. മിക്കവാറും ഭൂമിമുഴുവൻ ഒരു ചുടലക്കാടായി മാറി.

ആ ഭയജനകമായ കാലത്ത്, ധർമ്മം നശിച്ച കാലത്ത്, ഹേ യുധിഷ്ഠിരാ! വിശന്ന് മർത്ത്യരൊക്കെ എന്തുചെയ്യണമെന്നറിയാതെ ഉഴറി. തമ്മിൽത്തമ്മിൽ പിടിച്ചു കൊന്നു തിന്നുവാൻ തുടങ്ങി. മുനിമാരുടെ സംയമമൊക്കെ വിട്ടു, അഗ്നിദൈവതത്തെ ഉപേക്ഷിച്ചു. അവർ ആശ്രമംവിട്ട് അങ്ങുമിങ്ങും ചുറ്റിനടന്നു.

അക്കാലത്ത് വിശ്വാമിത്രമഹർഷി ഗത്യന്തരമില്ലാതെ ആശ്രമം ഉപേക്ഷിച്ചു വിശന്നുഴന്ന് കണ്ട ദിക്കിലൊക്കെ ചുറ്റിത്തിരിഞ്ഞ് ഒരു ആൾക്കൂട്ടത്തിൽ ഭാര്യയേയും പുത്രനേയും വിട്ടു നടന്നു. അഗ്നി ഗൃഹംവിട്ടു പോയി. ഭക്ഷ്യവും അഭക്ഷ്യവും അദ്ദേഹത്തിന്ന് തുല്യമായിത്തീർന്നു. അങ്ങനെ ചുറ്റി അലഞ്ഞുനടക്കുന്ന വിശ്വാമിത്രമഹർഷി കാട്ടിൽ മൃഗങ്ങളെ കൊന്നുതിന്നുന്ന ഹിംസ്രരായ പറയന്മാർ താമസിക്കുന്ന ഒരു കുടിലിൽ കയറിച്ചെന്നു.

ആ സ്ഥലം കണ്ടാൽ അറപ്പും വെറുപ്പും തോന്നിക്കും. ഉടഞ്ഞ മൺകുടം ചുറ്റുപാടും ചിന്നിക്കിടക്കുന്നു. പട്ടികളുടെ തോൽ അവിടെയെങ്ങും ഇടകലർന്ന് കാണാം. കഴുതയുടേയും പന്നിയുടേയും തലയോടുകൾ ഉടഞ്ഞുതകർന്ന് ചിന്നിയിരിക്കുന്നു. ശവവസ്ത്രങ്ങൾ വിരിച്ചിട്ടും നിർമ്മാല്യങ്ങളണിഞ്ഞും പാമ്പിൻതോലുറ തൂക്കിയിട്ടുമുള്ള ഭീകരമായ കുടിലുകൾ അവിടെ വിശ്വാമിത്രൻ കണ്ടു. അവിടെ കോഴിക്കൂട്ടങ്ങൾ കൂകുന്നതും കഴുതകൾ ശബ്ദിക്കുന്നതും അദ്ദേഹം കേട്ടു. ക്രൂരവാക്കുകൾ വിളിച്ചുപറഞ്ഞ് ജനങ്ങൾ കലഹിക്കുന്നതാണ് ആ സ്ഥലം. അവിടെ ഒരു ദേവാലയം കണ്ടു. അതിൽ കൂമനും നത്തും കരയുന്നു. അവിടെ ഓട്ടുമണി കെട്ടിയ ഒരമ്പലം കണ്ടു. നായ്ക്കൂട്ടം അവിടെ കൂടി ബഹളമുണ്ടാക്കിക്കൊണ്ടിരുന്നു. മുനീശ്വരനായ വിശ്വാമിത്രൻ ആ ഭീകരമായ പ്രദേശത്ത്, ആ അനാഥമായ അമ്പലത്തിൽ, കടന്നുചെന്ന് വല്ലതും ഭക്ഷണത്തിന്ന് വകയുണ്ടോ എന്നന്വേഷിച്ചു. അവിടെ ഒന്നും കണ്ടില്ല. വിശ്വാമിത്രൻ അവിടെ ചുറ്റിത്തിരിഞ്ഞു. പലരോടും യാചിച്ചു. ഒരു ദിക്കിൽനിന്നും ഭക്ഷണത്തിന്ന് ഒന്നും കിട്ടിയില്ല. മാംസമോ, ചോറോ, കായോ, കിഴങ്ങോ മറ്റെന്തെങ്കിലുമോ ഒന്നും അദ്ദേഹത്തിന് ആരിൽ നിന്നും ലഭിച്ചില്ല. 'അയ്യോ! ഞാൻ! കഷ്ടപ്പെട്ടല്ലോ! വലഞ്ഞല്ലോ ഭഗവാനേ!' എന്നു പറഞ്ഞ് കൗശികൻ ആ പറച്ചാളയിൽക്കയറിച്ചെന്ന് അവിടെ തളർന്നുവീണു!

അവിടെക്കിടന്ന് മുനി ചിന്തിച്ചു. ഇനി ഞാൻ എന്തുചെയ്യും? ജീവരക്ഷയ്ക്ക് എന്തു ചെയ്യണം! വെറുതെ ചാകാമോ? എന്തു ചെയ്താൽ പ്രാണൻ കിട്ടും? ഇങ്ങനെ യുധിഷ്ഠിരാ, ആ മഹാൻ ചിന്തിച്ചു കിടക്കുമ്പോൾ പറച്ചാളയുടെ പഴുതിലൂടെ ഉള്ളിലേക്കു നോക്കി. അപ്പോൾ അറുത്ത ഒരു നായയുടെ മാംസം, ഒരു നീണ്ട തുട, തൂക്കിയിട്ടിരിക്കുന്നതായി അദ്ദേഹം കണ്ടു. അദ്ദേഹത്തിന്റെ വായിൽ വെള്ളം വന്നു. അദ്ദേഹം വിചാരിച്ചു; 'കൊള്ളാം, ഈ നായയുടെ തുട കക്കുകതന്നെ! ജീവനെ നിലനിർത്തുവാൻ വേറെ ഉപായമൊന്നും കാണുന്നില്ല! ആപത്തിൽ കളവുചെയ്താലും തെറ്റില്ല. വലിയവനായാൽ ഒട്ടും തെറ്റില്ല. വിപ്രന്റെ ജീവരക്ഷയ്ക്ക് കട്ടാലും പാപമില്ലെന്നാണല്ലോ പ്രമാണം. ആദ്യം ഹീനനോടാകാം. പിന്നെ സമനോടുമാകാം. അത് അവരിൽ നിന്നു കിട്ടിയില്ലെങ്കിലോ, പിന്നെ ധാർമ്മികശ്രേഷ്ഠനോടു ചോദിച്ചുവാങ്ങാം. അന്ത്യാവസ്ഥയിൽ ഞാൻ പ്രതിഗ്രഹമായി ഇതു കട്ടെടുക്കുവാനാണ് വിചാരിക്കുന്നത്. കക്കുന്നതിൽ യാതൊരു തെറ്റും ഞാൻ കാണുന്നില്ല. ആട്ടെ, നായയുടെ തുട അപഹരിക്കുക തന്നെ.' ഇപ്രകാരം തന്നത്താൻ പറഞ്ഞ് തന്റെ ബുദ്ധിയിൽ ഉറപ്പിച്ച് വിശ്വാമിത്രമഹർഷി ആ പറയന്റെ കുടിലിൽ കുറേനേരം കിടന്നു.

രാത്രി വളരെ ചെന്നു. പറയൻ നല്ല ഉറക്കമായി. ഭഗവാൻ മഹർഷി പതുക്കെ എഴുന്നേറ്റു. കുടിലിന്റെ ഉള്ളിലേക്കു പ്രവേശിച്ചു. ആ പറയൻ കഫം കെട്ടിയ തൊണ്ടയോടെ ചുമച്ച് ഉറങ്ങിക്കിടക്കെ അനക്കം കേട്ടപ്പോൾ ഞെട്ടി ഉണർന്നു. ആ ഘോരദർശനൻ വലിയ ഒച്ചയിൽ പറഞ്ഞു.'ആരാണ് ഈ മാംസത്തിന്റെ കൊറുപിടിച്ചിളക്കുന്നത്. പറച്ചാളയിലുള്ളവർ കിടന്നുറങ്ങുമ്പോൾ ആര് അകത്തു കയറിവന്നു! ഞാൻ ഉണർന്നു കിടക്കുകയാണ്. ഞാൻ ഉറങ്ങിയിട്ടില്ല. നിന്റെ കഥ ഞാൻ ഇപ്പോൾ കഴിക്കും! നീ ചത്തതുതന്നെ' ആ പറയൻ ഇങ്ങനെ അലറിപ്പറഞ്ഞപ്പോൾ വിശ്വാമിത്രൻ ഭയപ്പെട്ടുപോയി. മുനി പെട്ടെന്നു നാണിച്ചു മുഖം താഴ്ത്തി, ദുഷ്കർമ്മത്താൽ നടുങ്ങി, ഇപ്രകാരം പറഞ്ഞു: 'വിശ്വാമിത്രനാണ് ഞാൻ. ആയുഷ്മാനേ! ഞാൻ വിശന്നു പൊരിഞ്ഞ് ഇവിടെ വന്നതാണ്. എന്നെ കൊല്ലല്ലേ! സൽബുദ്ധേ, നീ നല്ല മുറ വല്ലതും കാണുകയാണെങ്കിൽ."

പറയൻ ആ ഭാവിതാത്മാവായ മുനി പറഞ്ഞത് കേട്ടയുടനെ കിടന്നിടത്തുനിന്നു ചാടി എഴുന്നേറ്റ് വെമ്പി മുനിയുടെ സമീപത്തു ചെന്നു. ആ പറയന്റെ കണ്ണിൽനിന്ന് അശ്രു ധാരധാരയായി ഒഴുകി. ബഹുമാനത്തോടെ മുനിയുടെ മുമ്പിൽ തൊഴുകൈയോടെ നിന്ന് ആ രാത്രിയിൽ കൗശികനോടു ചോദിച്ചു: 'ഹേ ബ്രാഹ്മണാ! അങ്ങ് എന്താണ് ചെയ്യുന്നത്?'

വിശ്വാമിത്രൻ സാന്ത്വനംചെയ്ത് പറയനോടു പറഞ്ഞു: 'എടോ ചണ്ഡാളാ! ഞാൻ വിശന്ന് ചാകാറായി. ഞാൻ നായയുടെ കൊറു അപഹരിക്കുകയാണ്. വിശന്നു കഷ്ടപ്പെട്ടവനാണ് ഞാൻ. ഭക്ഷണം അർത്ഥിക്കുന്ന കാര്യത്തിൽ എന്റെ നാണമൊക്കെ വിട്ടുപോയിരിക്കുന്നു. എന്റെ വിശപ്പ് എന്നെ ദുഷിപ്പിക്കുന്നു. ഞാൻ നായയുടെ തുട അപഹരിക്കുകയാണ്. എന്റെ പ്രാണൻ തളർന്നുപോകുന്നു. വിശപ്പിന്റെ ആധിക്യത്തിൽ ചെവി കേൾക്കാതായിരിക്കുന്നു. ദുർബ്ബലനും സംജ്ഞകെട്ടവനും, ഭക്ഷ്യാഭക്ഷ്യം നോക്കാത്തവനുമായിരിക്കുന്നു ഞാൻ. അധർമ്മമാണെന്നറിഞ്ഞിട്ടും ഞാൻ നായയുടെ തുട അപഹരിക്കുകയാണ്. ഞാൻ നിങ്ങൾ പാർക്കുന്ന ആലയിൽ വന്നു ഭിക്ഷയാചിച്ചു. ആരും എനിക്കു തന്നില്ല. ഞാൻ എന്തുചെയ്യും? അപ്പോഴാണ് പാപബുദ്ധിയായ ഞാൻ നായയുടെ കാലിന്റെ കൊറു കണ്ടെത്തിയത്. അതു കക്കുകയാണ് ഞാൻ. ദേവന്മാർക്ക് മുഖമാണല്ലോ അഗ്നി. ആ അഗ്നിയാണ് പുരോഹിതൻ. ശുചിയും, സഹനും, വിഭുവും, സർവ്വഭുക്കുമാണ് ഞാൻ. ബ്രഹ്മത്തെപ്പോലെ ഞാനും ധർമ്മമാണെന്നു നീ ധരിക്കുക.'

ഇതുകേട്ട് ആ ചണ്ഡാലൻ പറഞ്ഞു: 'മഹർഷേ! എന്റെ വാക്ക് അങ്ങ് കേൾക്കണേ! അതു കേട്ടതിന്നുശേഷം ധർമ്മത്തിന്ന് നാശംതട്ടാത്തവണ്ണം ഭവാൻ ഇഷ്ടമുള്ളത് ചെയ്തുകൊള്ളുക! വിപ്രർഷേ, അങ്ങയ്ക്കുചേർന്ന ധർമ്മം ഞാൻ പറയാം. അങ്ങ് കേൾക്കുക. കുറുക്കനേക്കാൾ മോശമാണ് നായ എന്നാണ് ബുദ്ധിമാന്മാർ പറയുന്നത്. അവന്റെ ദേഹത്തേക്കാൾ താഴെയാണ് നായയുടെ തുട. ഭവാന്റെ നിശ്ചയം നന്നല്ല. ധർമ്മത്തിന്ന് ചേർന്നതല്ല. ചണ്ഡാലന്റെ ദ്രവ്യം ഹരിക്കുക എന്നത് ഒരു തെറ്റാണ്. രണ്ടാമത് ഭക്ഷണം മോഷ്ടിക്കുക എന്നതും തെറ്റാണ്. പ്രാണരക്ഷയ്ക്കു വേറെ നല്ല മാർഗ്ഗം വല്ലതുമുണ്ടോ എന്നു നോക്കണേ! മാംസക്കൊതിമൂലം അങ്ങയുടെ തപസ്സിന്ന് വിഘ്നം വരാതെ നോക്കണേ മഹർഷേ! ധർമ്മം എന്തെന്നു നല്ലപോലെ അറിയാവുന്ന ഭവാന് വിധിച്ച ധർമ്മത്തിന്നു വിപരീതം

ചെയ്ത് ധർമ്മസങ്കരത്തിന്നിടവരുത്തല്ലേ? ധർമ്മിഷ്ഠന്മാരിൽ ഉത്തമനായ ഭവാൻ ധർമ്മം ഉപേക്ഷിക്കരുതേ!'

ചണ്ഡാലന്റെ ധർമ്മോപദേശം കേട്ട്, ഹേ യുധിഷ്ഠിരാ! വിശന്നുഴന്ന കൗശികൻ വീണ്ടും പറഞ്ഞു: 'അല്ലയോ മഹാശയാ, ഭക്ഷണം കിട്ടാതെ വളരെക്കാലം ഞാൻ പാഞ്ഞുനടന്നു. പ്രാണരക്ഷയ്ക്ക് വേറെ ഉപായമൊന്നും കണ്ടെത്തിയില്ല. ഏതുമാകാം. വല്ല കർമ്മത്താലും ജീവിക്കണം. തളർന്നവനാണു ഞാൻ. കഴിവുണ്ടെങ്കിൽ ധർമ്മം പാലിക്കണം. ഐന്ദ്രമായ ധർമ്മം ക്ഷത്രിയന്നുള്ളതാണ്. ബ്രാഹ്മണർക്ക് അഗ്നിയാണ് ധർമ്മം. എനിക്ക് ബ്രഹ്മവഹ്നിയാണ് ബലം. ഞാൻ ക്ഷുത്തടങ്ങുമാറ് ഭക്ഷിക്കട്ടെ! എന്തായാലും ജീവിക്കുമെന്നുണ്ടെങ്കിൽ അതു ചെയ്യണം. അതിൽ വെറുപ്പുണ്ടാകരുത്. മരണത്തേക്കാൾ ഭേദമല്ലേ ജീവിതം? ജീവിച്ചിരിക്കുന്നവൻ വീണ്ടും ധർമ്മം അനുഭവിക്കും. അങ്ങനെയുള്ള ഞാൻ ജീവിതത്തിലുള്ള ആശകൊണ്ട് അഭക്ഷ്യഭക്ഷണം ഭക്ഷിക്കുവാൻതന്നെ തീർച്ചയാക്കി. ബുദ്ധിപൂർവ്വം ചിന്തിച്ച് അതിൽ ഞാൻ ഉറച്ചിരിക്കുന്നു. അത് അങ്ങ് അനുവദിക്കണം. എന്തെങ്കിലും കഴിച്ച് ജീവനെ നിലനിർത്തിയതിന്നുശേഷം ധർമ്മം പ്രവർത്തിക്കാമല്ലോ. അപ്പോൾ അശുഭങ്ങളൊക്കെ നീക്കം ചെയ്യാം. ജ്യോതിസ്സ് ഇരുട്ടിനെ നീക്കുന്നതുപോലെ തപസ്സാലും വിദ്യയാലും ഞാൻ ഇതുകൊണ്ടുള്ള പാപമൊക്കെ നീക്കാം.''

ചണ്ഡാലൻ പറഞ്ഞു: ''ബ്രാഹ്മണൻ പട്ടിയെത്തിന്നാൽ അവന്ന് എങ്ങനെ ദീർഘായുസ്സുണ്ടാകും? അപഥ്യമായ ആഹാരം കഴിച്ച് ചാകാൻ ഇടയാകരുത്. മനസ്സിന്നു പീയൂഷം പോലെ ഹേ ഭൂദേവാ, അങ്ങയ്ക്ക് തൃപ്തിയുണ്ടാകുമോ ഇതു തിന്നാൽ? വേറെ എന്തെങ്കിലും ആഹാരത്തിന്നുള്ള മാർഗ്ഗം നോക്കൂ. നായയെ തിന്നാൻ അങ്ങ് ആഗ്രഹിക്കരുതേ! നായ ദ്വിജന്മാർക്ക് തിന്നാൻ പാടില്ലാത്ത ഭക്ഷണമാണ്.''

വിശ്വാമിത്രൻ പറഞ്ഞു: ''ഈ ദുർഭിക്ഷകാലത്തു വേറെ മാംസമൊന്നും കിട്ടുകയില്ല. മറ്റൊരു ആഹാരവും കിട്ടാൻ വഴി കാണുന്നില്ല. അല്ലയോ ശ്വപാകാ, വേറെ വല്ലതും വാങ്ങാൻ എന്റെ കൈയിൽ വിത്തവുമില്ല. ഞാൻ വിശന്ന് ഗതികെട്ടു നിരാശനായിട്ടാണ് ഇവിടെ എത്തിയിരിക്കുന്നത്. നായ്മാംസത്തിൽ ആറുവിധം രസവും ഉള്ളതായി ഞാൻ കൊതിക്കുന്നു.''

ചണ്ഡാലൻ പറഞ്ഞു: ''ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർക്കു വിധിച്ചിട്ടുള്ള മാംസം അഞ്ചുതരം. അഞ്ചു നഖമുള്ള ജാതി ജീവികളാണ്. അങ്ങയ്ക്കു ശാസ്ത്രം പ്രമാണമാണെങ്കിൽ ഈ നായയെ തിന്നാൻ കൊതിക്കരുത്. ശാസ്ത്രനിഷിദ്ധമായ വസ്തുവാണല്ലോ ഇത്!''

വിശ്വാമിത്രൻ പറഞ്ഞു: ''എടോ പറയാ! നിനക്കെന്തറിയാം! വിശന്ന അഗസ്ത്യമഹർഷി പണ്ട് വാതാപി എന്ന അസുരനെ തിന്നതു നീ കേട്ടിട്ടില്ലേ? ഞാൻ ആപത്തിൽപ്പെട്ട് വിശന്നവനായിരിക്കുന്നു. ഞാനീ നായയുടെ ചന്തി ഒന്നു തിന്നോട്ടെ!''

ചണ്ഡാലൻ പറഞ്ഞു: ''മഹർഷേ! അങ്ങ് വേറെ എന്തെങ്കിലും നേടുവാൻ ശ്രമിക്കുക. അങ്ങ് ഇതു ചെയ്യരുത്. നായയുടെ മാംസം ഭക്ഷിക്കരുത്.''

വിശ്വാമിത്രൻ പറഞ്ഞു: ''ശിഷ്ടന്മാർ ധർമ്മകർത്താക്കളാണ്. അവരുടെ ജീവിതമാണ് ഞാൻ സ്വീകരിക്കുന്നത്. ആ നിലയ്ക്ക് നായയെ തിന്നുന്നതിൽ ഞാൻ തെറ്റു കാണുന്നില്ല.''

ചണ്ഡാലൻ പറഞ്ഞു: ''അസത്തുക്കളുടെ ആചാരം ഒരു ശാശ്വതധർമ്മമായി വരികയില്ല. അസാധാരണസന്ദർഭങ്ങളിൽ സംഭവിച്ച കാര്യങ്ങൾ ആചാരമായി കരുതുവാൻ പാടില്ല. അതുകൊണ്ട് ആ കാര്യങ്ങൾ ചെയ്യരുത്. ബ്രാഹ്മണർ മറ്റു മൂന്നു ജാതിക്കാർക്കും മാതൃക കാണിച്ചുകൊടുക്കേണ്ടവരാണ്. തെറ്റു ചെയ്ത് അത് അങ്ങനെയല്ലെന്ന് വ്യാജം പറഞ്ഞ് മഹാപാപത്തിന്നു പാത്രമാകരുത്.''

വിശ്വാമിത്രൻ പറഞ്ഞു: ''പാപവും, നിന്ദാകർമ്മവും മുനിയായവൻ ചെയ്യരുത്, നായയും, മാനും തുല്യമായിട്ടെ എനിക്ക് കാണുവാൻ കഴിയൂ. അതുകൊണ്ട് നായയുടെ കൊറുവോ, മാനിന്റെ കൊറുവോ, ഏതായാലും കൊള്ളാം, ഞാൻ അതിൽ സമമായേ ദർശിക്കുന്നുള്ളു. ഇപ്പോൾ കിട്ടാൻ എളുപ്പം നായായുടെ കൊറുവാകയാൽ അതുതിന്നാം.''

ചണ്ഡാലൻ പറഞ്ഞു: ''അന്ന് ആ അഗസ്ത്യമഹർഷി വിപ്രന്മാർക്കുവേണ്ടി അതു ചെയ്തു. അത് വേണ്ട ഒരു കാര്യമായിരുന്നു. ആ ധർമ്മം ആ സന്ദർഭത്തിൽ പാപമല്ല. (വാതാപിയെ ഭക്ഷിച്ചത്). എല്ലാവിധത്തിലും ഗുരുജനങ്ങളെ പാലിക്കണമല്ലോ.''

വിശ്വാമിത്രൻ പറഞ്ഞു: ''ഞാൻ ഒരു ബ്രാഹ്മണനാണ്. എന്റെ ഈ ശരീരം എന്റെ ഏറ്റവും ഇഷ്ടപ്പെട്ട സുഹൃത്താണ്. അത് എനിക്കു വേണ്ടതും സേവനത്തിന്നുള്ളതുമാണ്. ആ ദേഹത്തെ സംരക്ഷിക്കുന്നതിന്നുവേണ്ടി ഞാൻ നായയുടെ മാംസം ഭക്ഷിക്കുവാൻതന്നെ തീരുമാനിച്ചു. അതിൽനിന്ന് ഇനി പിന്മാറുവാൻ വിചാരിക്കുന്നില്ല. ഞാൻ ഇക്കാര്യത്തിൽ നിന്നേയോ, നിന്റെ ക്രൂരന്മാരായ കൂട്ടുകാരേയോ ഭയപ്പെടുന്നില്ല.''

ചണ്ഡാലൻ പറഞ്ഞു: ''മനുഷ്യർ അവരുടെ ജീവൻ ബലിയർപ്പിക്കാറുണ്ട്. എന്നാൽ വൃത്തികെട്ട ഭക്ഷണത്തിന്നുവേണ്ടി മനുഷ്യരാരും പ്രാണൻ കളഞ്ഞതായിക്കേട്ടിട്ടില്ല. മഹാത്മാക്കൾ വിശപ്പു സഹിച്ച്, ഭക്ഷണം ഉപേക്ഷിച്ച് അവരുടെ ദൃഢമായ നിശ്ചയത്താൽ കാമങ്ങൾ നേടിയിട്ടുണ്ട്. അങ്ങയും വിശപ്പിനെ കീഴടക്കി ആ മഹത്വത്തെ പ്രാപിക്കൂ!''

വിശ്വാമിത്രൻ പറഞ്ഞു: ''എന്നെപ്പറ്റി പറയുകയാണെങ്കിൽ ഞാൻ ധർമ്മതത്ത്വങ്ങളെ അനുസരിക്കുന്നവനാണ്. എന്റെ ഹൃദയം ശാന്തിയിൽ സ്ഥിതി ചെയ്യുന്നുമുണ്ട്. ധർമ്മശാസനങ്ങളുടെ മൂലത്തെ സംരക്ഷിക്കുന്നതിന്നുവേണ്ടി ജീവിക്കുവാനാണ് ഞാൻ, അശുദ്ധമായ ഈ ആഹാരം കഴിക്കുവാൻ തീരുമാനിച്ചത്. പുണ്യാത്മാവിൽ ഈ അശുദ്ധാഹാരത്തിന്റെ ദോഷം ബാധിക്കുവാൻ പോകുന്നില്ല. അശുദ്ധാത്മാക്കൾക്ക് നായയുടെ മാംസം തിന്നുന്നതു പാപമായി തോന്നിയേക്കാം. ഞാൻ ഇപ്പോൾ എത്തിയിരിക്കുന്ന തീരുമാനംകൊണ്ട്, ശുനകമാംസം തിന്നുന്നതുകൊണ്ട്, ഞാൻ ഒരിക്കലും നിന്നോടു തുല്യനായിത്തീരുമെന്ന് വിചാരിക്കേണ്ടാ.''

ചണ്ഡാലൻ പറഞ്ഞു: ''അങ്ങയെ ഈ പാപത്തിൽനിന്നു വല്ല വിധത്തിലും പിൻതിരിപ്പിക്കണമെന്ന നിശ്ചയത്തോടെ പറഞ്ഞതാണ്. ബ്രാഹ്മണൻ ദുഷ്കർമ്മം ചെയ്താൽ അവൻ അവന്റെ ഉന്നതമായ നിലയിൽനിന്നു വീണുപോവുകയില്ലേ?. അതുകൊണ്ടാണ് ഞാൻ അങ്ങയെ ആക്ഷേപിച്ചു സംസാരിച്ചത്.''

വിശ്വാമിത്രൻ പറഞ്ഞു: ''പശുക്കൾ പൊയ്കയിലിറങ്ങി വെള്ളം കുടിക്കും. അവിടെ കിടന്നു തവളകൾ ചിലയ്ക്കുന്നത് അവ കണക്കിലെടുക്കാറില്ല. തെറ്റോ ശരിയോ എന്നു വിധിക്കുവാനുള്ള ധർമ്മാധികാരം, അവകാശം, എടോ പറയാ, നിനക്ക് ഇല്ല. നീ ആത്മപ്രശംസയിൽനിന്നു പിൻതിരിക്കൂ!''

ചണ്ഡാലൻ പറഞ്ഞു: ''അങ്ങ് എന്റെ ഒരു സുഹൃത്തായിരിക്കുന്നു. ഈ സ്നേഹം ഒന്നുകൊണ്ടുമാത്രം ഞാൻ നന്മപറഞ്ഞതാണ്. വൈദികാധികാരംകൊണ്ടു പറഞ്ഞതല്ല. നല്ലതു ചെയ്യുക! ശ്രേയസ്സു നേടുക. ലോഭംമൂലം പാതകം ചെയ്യാതിരിക്കുക!''

വിശ്വാമിത്രൻ പറഞ്ഞു: ''നീ എന്റെ സുഖത്തിൽ കാംക്ഷിക്കുന്ന ഒരു സുഹൃത്താണെങ്കിൽ എന്നെ ഈ ആപത്തിൽനിന്നു കരകയറ്റുകയാണു വേണ്ടത്. ഞാൻ എന്നെ ധർമ്മത്തിന്റെ മാർഗ്ഗത്തിൽ രക്ഷപ്പെട്ടതായി അറിയട്ടെ! നീ ആ നായയുടെ കൊറു ഇങ്ങു വിട്ടുതരൂ!''

ചണ്ഡാലൻ പറഞ്ഞു: ''അങ്ങയ്ക്ക് ഈ നായമാംസം സംഭാവന ചെയ്യുവാൻ ഞാൻ വിചാരിക്കുന്നില്ല. എന്റെ ഭക്ഷണമായ അത് അങ്ങ് അപഹരിക്കുവാൻ വിചാരിക്കുകയാണെങ്കിൽ വിട്ടുതരുവാനും വിചാരിക്കുന്നില്ല. അങ്ങ് ഒരു വിപ്രനാണ്.

അങ്ങയ്ക്കു നായമാംസം ഞാൻ അറിഞ്ഞുകൊണ്ടു തന്നാൽ ഞാൻ നരകത്തിലാകും. തെറ്റായ കർമ്മം ചെയ്യുകയാൽ അങ്ങയും നരകത്തിൽ ചെന്നുവീഴും. കൊടുക്കുന്നവനും വാങ്ങുന്നവനും നരകത്തിൽ വീഴുന്ന ദാനം ആരെങ്കിലും ചെയ്യുമോ?''

വിശ്വാമിത്രൻ പറഞ്ഞു: ''എടോ ചണ്ഡാലാ, ഞാൻ നിന്നോട് ഒന്നു ചോദിച്ചോട്ടെ! നായയുടെ മാംസം തിന്നുന്നത് മഹാപാപമാണ് എന്നുതന്നെ വെയ്ക്കുക. അതു കഴിച്ച് എന്റെ ജീവൻ കിട്ടുന്നതായാൽ ഞാൻ പിന്നീട് സ്വപരിശ്രമത്താൽ പരിശുദ്ധിനേടി നല്ല കാര്യങ്ങൾ ചെയ്യാൻ ഇടവരും. തിന്നില്ലെങ്കിലോ ഇങ്ങനെ കിടന്നു ചാകും. അപ്പോൾ നായമാംസം തിന്നാതെ ചത്തുപോകുന്നതോ, നായമാംസം തിന്നു ജീവിച്ചിരുന്ന് പരിശുദ്ധകർമ്മം ആശ്രയിച്ചു നന്മചെയ്യുന്നതോ ഏതാണ് ഇവ രണ്ടിലും വെച്ചു കൂടുതൽ മെച്ചപ്പെട്ടതെന്നു പറയൂ.''

ചണ്ഡാലൻ പറഞ്ഞു: ''കുലധർമ്മത്തിന്റെ ക്രിയയ്ക്കു സാക്ഷി ആത്മാവാണ്. അതിൽ ഭവാന് പാതകമില്ലെന്നു വിശ്വസിക്കുന്നു. നായയുടെ മാംസം തിന്നുവാൻ ഇച്ഛിക്കുന്നവന്നു പിന്നെ വർജ്ജിക്കേണ്ടതായി ഒന്നും ലോകത്തിൽ ഉണ്ടായിരിക്കയില്ല.''

വിശ്വാമിത്രൻ പറഞ്ഞു: ''അശുദ്ധമായ സംഭാവന വാങ്ങുന്നതിൽ പാപമുണ്ടെന്ന് എനിക്കറിയാം. അതുപോലെ അശുദ്ധമായ ആഹാരം കഴിക്കുന്നതിലുമുണ്ട് പാപം. എന്നാൽ ഒരുത്തന്റെ ആയുസ്സ് അപകടത്തിൽപ്പെട്ട സന്ദർഭത്തിൽ അത്തരം അശുദ്ധമായ സംഭാവന സ്വീകരിക്കുന്നതിലും, അശുദ്ധമായ ഭക്ഷണം കഴിക്കുന്നതിലും പാപമില്ല. ഹിംസയ്ക്കും അനൃതത്തിന്നും അവിടെ പ്രസക്തിയില്ല. ചിലർ ആക്ഷേപം പറഞ്ഞേക്കും. അതു കാര്യമാക്കേണ്ടതില്ല.''

ചണ്ഡാലൻ പറഞ്ഞു: ''ഇതാണ് അഭക്ഷ്യഭക്ഷണം കഴിക്കുന്നതിൽ അങ്ങയ്ക്കു പ്രമാണമെങ്കിൽ ഒന്നു തീർച്ചയാണ്, അങ്ങു വേദത്തേയും ആര്യന്മാരുടെ സൽസ്വഭാവത്തേയും മാനിക്കുന്നില്ല. അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ, ഇങ്ങനെയാണ് ഭവാന്റെ ചിന്താഗതിയെങ്കിൽ അങ്ങയ്ക്കു ഭക്ഷ്യവും അഭക്ഷ്യവും ഒപ്പമാണ്. അതിൽ ദോഷം കാണുന്നില്ല. അന്തരവും ഇല്ല.''

വിശ്വാമിത്രൻ പറഞ്ഞു: ''പാടില്ലാത്ത ആഹാരം കഴിച്ചാൽ അവൻ പാപത്തിൽപ്പെടുന്നതായി ഞാൻ കാണുന്നില്ല. മദ്യം കഴിച്ചു വീഴുന്നത് സദാചാരവിരുദ്ധമാണെന്നു പൊതുജനങ്ങൾ വിധിക്കുന്നു. മറ്റു കാര്യങ്ങളും അങ്ങനെതന്നെയാണ്. അതുകൊണ്ടു പാപത്താൽ ഒരുത്തന്റെ സകല മേന്മയും നശിച്ചുപോകും എന്നു വിചാരിക്കരുത്.''

ചണ്ഡാലൻ പറഞ്ഞു: ''ജ്ഞാനിയായ പുരുഷൻ അവിശ്വാസ്യമായ ഇടത്തുനിന്ന് നായയുടെ മാംസം എടുത്താൽ, വൃത്തികെട്ട എന്നെപ്പോലെയുളളവനിൽനിന്ന് സ്വീകരിച്ചാൽ, ആ കർമ്മം ആരും പ്രശംസിക്കുന്നതല്ല. അതിന്റെ ഫലമായി വീണ്ടും അവൻ പശ്ചാത്താപത്തിൽ മുഴുകി കഷ്ടപ്പെടേണ്ടതായി വന്നുകൂടും.''

ഭീഷ്മൻ പറഞ്ഞു: ''ആ ചണ്ഡാലൻ ഇപ്രകാരം പറഞ്ഞ് ആ കൗശികന്റെ മുമ്പിൽ മൗനമായി നിന്നു. വിശ്വാമിത്രൻ വിശ്വാസത്തോടെ ആ നായയുടെ തുട കൈയിലാക്കി. ജീവിതം നിലനിർത്തുന്നതിന്നുവേണ്ടി വിശ്വാമിത്രൻ ആ നായമാംസം എടുത്ത് കാട്ടിലേക്കു നടന്നു. അവിടെ ചെന്ന് അദ്ദേഹം ഭാര്യയോട് അവളുടെ ജീവരക്ഷയ്ക്കുവേണ്ടി അതു തന്നോടൊപ്പം തിന്നുകൊള്ളുവാൻ പറഞ്ഞു. ഉടനെ അദ്ദേഹത്തിന്ന് ഒരു ബുദ്ധി തോന്നി. എന്തായാലും നായമാംസമാണ് താൻ തിന്നുന്നത്. എങ്കിലും അതു വിധിപ്രകാരം ദേവകളെ തർപ്പിച്ചതിന്നുശേഷം തിന്നുന്നതാണ് ഉത്തമം എന്ന് അദ്ദേഹം ചിന്തിച്ചു.

പിന്നെ വിശ്വാമിത്രൻ അഗ്നിയുണ്ടാക്കി. വിധിപ്രകാരം അത് അഗ്നിയിൽ വേവിച്ചു. ഹോമാന്നമാക്കി അതിൽ ഐന്ദ്രാഗ്നേയ വിധിപ്രകാരം ഹോമിച്ചു. പിന്നെ ദൈവം, പിത്ര്യം എന്നീ കർമ്മങ്ങൾ ചെയ്തു. അതിലേക്ക് ഇന്ദ്രാദിദേവന്മാരെ ഭോഗംപോലെ, വിധിക്രമംപോലെ, ആഹ്വാനംചെയ്തു.

ഇങ്ങനെ വിശ്വാമിത്രൻ നായമാംസംകൊണ്ട് ചരു ഉണ്ടാക്കി ദേവാദികളെ വിധിപ്രകാരം തർപ്പിച്ചു. ഈ കർമ്മം ചെയ്ത് കൗശികൻ ആ ഹവിസ്സ് അങ്ങനെ അനുഭവിച്ച്, ആ ദ്വിജസത്തമൻ പിതൃദേവതകളെ തൃപ്തിപ്പെടുത്തി. ആ സമയത്ത് ഇന്ദ്രൻ ആകാശത്തുനിന്ന് വർഷം പൊഴിച്ചു. പ്രജകളെ ജീവിപ്പിക്കുവാനുളള ഔഷധികൾ മുളപ്പിച്ചുണ്ടാക്കി. ഭഗവാൻ വിശ്വാമിത്രൻ തപസ്സുകൊണ്ട് പാപം നീങ്ങിയവനായി കാലത്താൽ അത്ഭുതകരമായ വലിയ സിദ്ധി നേടുകയും ചെയ്തു.

ഇപ്രകാരം പണ്ഡിതനായ മനുഷ്യൻ ആപത്തിൽ സർവ്വ ഉപായങ്ങൾകൊണ്ടും ആത്മാവിനെ ഉദ്ധരിക്കണം. ഈ ബുദ്ധി ഉളളിൽവെച്ചുതന്നെ എപ്പോഴും ജീവിക്കണം. അങ്ങനെ ജീവിച്ചാൽ പുണ്യം നേടും, പുരുഷൻ ആപത്തിൽനിന്നു മുക്തനാവുകയും ചെയ്യും. അതുകൊണ്ട് ഹേ യുധിഷ്ഠിരാ! പണ്ഡിതൻ ധർമ്മാധർമ്മങ്ങളെപ്പറ്റി തന്റെ ബുദ്ധികൊണ്ടു നിരൂപിച്ചറിഞ്ഞ് ധൈര്യത്തോടെ, ഉറപ്പോടെ, ജീവിക്കണം.''

**142. രാജധർമ്മനിശ്ചയം –** യുധിഷ്ഠിരൻ പറഞ്ഞു: ''വിശ്വസിക്കുവാൻ സാധിക്കാത്തവിധം, വഞ്ചനപോലെ ക്രൂരകർമ്മം നടമാടുമ്പോൾ ആ ആപത്തിനെ തട്ടിനീക്കുവാൻ ഞാൻ ഏതു നിലയാണ് ദസ്യുക്കളോട് സ്വീകരിക്കേണ്ടത്? ഏതു മര്യാദയാണ് ഞാൻ അവരോട് എടുക്കേണ്ടത്? പിതാമഹാ! ഞാൻ ഉഴലുന്നു. ഞാൻ കുഴങ്ങുന്നു. എന്നെ ബന്ധിച്ചിരിക്കുന്ന ധർമ്മം എന്നിൽ ശിഥിലമായിരിക്കുന്നു. എന്റെ മനസ്സിനെ ശാന്തമാക്കുവാൻ എനിക്കു കഴിയുന്നില്ല. അങ്ങു നിർദ്ദേശിച്ച മാർഗ്ഗം അവലംബിക്കുവാനും എന്റെ മനസ്സു ശക്തമായിക്കാണുന്നില്ല.''

ഭീഷ്മൻ പറഞ്ഞു: ''ഞാൻ നിനക്ക് ഉപദേശിച്ച ധർമ്മം വേദത്തിൽനിന്നു പകർത്തിയതു മാത്രമല്ല, വേദത്തിൽ മാത്രം കേട്ടറിഞ്ഞതുമല്ല. അതു ബുദ്ധിയിൽനിന്നും ലോകപരിജ്ഞാനത്തിൽനിന്നും നേരിട്ട് അനുഭവംകൊണ്ടറിഞ്ഞു സമ്പാദിച്ചതാണ്. ഈ ജ്ഞാനമാകുന്ന മധു ലോകത്തിൽനിന്നു മഹാശയന്മാർ സമ്പാദിച്ചതാണ്. അവരുടെ ലോകപരിജ്ഞാനത്തിൽനിന്ന് സമ്പാദിച്ചതാണ്. രാജാവും പലേ മാർഗ്ഗങ്ങളിൽനിന്നും ജ്ഞാനം, ബുദ്ധിപൂർവ്വം, നേടണം. ഒരുത്തന്റെ ജീവിതയാത്ര ധർമ്മാനുസരണം, ഗ്രന്ഥത്തിൽ കണ്ടമാതിരിമാത്രം അനുഷ്ഠിച്ചു നിർവ്വഹിക്കുവാൻ സാധിക്കുകയില്ല. ധർമ്മം എന്നത് ബുദ്ധിയിൽനിന്നാണ് ഉദിക്കുക. അതിൽ നന്മതിന്മകളെ ചിന്തിച്ച് നന്മയെ മുറുകെപ്പിടിക്കുക. തിന്മയെ വിടുക. അല്ലയോ കുരുനന്ദനാ! എന്റെ വാക്കു നീ കേൾക്കുക. നല്ല ബുദ്ധിമാനായ രാജാവിനേ ഭരണഭാരം വഹിക്കുവാൻ കഴിയുകയുളളൂ. വിജയപൂർവ്വം ഭരണം നടത്തുവാൻ ആഗ്രഹിക്കുന്നവൻ ബുദ്ധിപൂർവ്വം ധർമ്മം ഗ്രഹിക്കുകയും പലതിൽനിന്നും ജ്ഞാനം നേടുകയും വേണം. പല ശാഖയോടുകൂടിയ ധർമ്മത്തിൽനിന്ന് രാജധർമ്മം എന്തെന്ന് അറിയണം. മുമ്പെ പ്രജ്ഞ നേടിയില്ലെങ്കിൽ രാജാവ് അപ്രാപ്തനാകും. ദുർബ്ബലന്ന് പിന്നീടു നേടാൻ കഴിയാതാകും. പലതും കണ്ടു പഠിച്ച് പല അനുഭവങ്ങളും അറിഞ്ഞ് ബുദ്ധിമാനായ രാജാവ് ധർമ്മത്തെപ്പറ്റി നല്ല ജ്ഞാനവാനായില്ലെങ്കിൽ ഭരണകാര്യത്തിൽ അവൻ കെല്പുളളവനാവുകയില്ല. അവന്നു ബുദ്ധിപൂർവ്വം നീതി നടത്തുവാൻ കഴിയാതെ വരും.

സത്യം അസത്യത്തിന്റെ രൂപത്തിലും അസത്യം സത്യത്തിന്റെ രൂപത്തിലും പ്രത്യക്ഷമായേക്കും. രാജാവ് സത്യാസത്യങ്ങളും ധർമ്മാധർമ്മങ്ങളും വേർതിരിച്ചറിയുവാൻ കഴിയാത്തവനായിക്കൂടാ. അതുകൊണ്ട് ഇത്തരം വിവേചനകാര്യങ്ങളിൽ മുൻപരിചയം ആവശ്യമാണ്. അരികിൽ പിടിച്ചുനിറുത്തി സത്യത്തേയും, അസത്യത്തേയും പ്രത്യക്ഷമായി വെളിവാക്കണം. വേഷം മാറി നില്ക്കുന്നവന്റെ വേഷങ്ങളെയൊക്കെ മാറ്റി ശരിയായ രൂപം പ്രത്യക്ഷമാക്കണം. പ്രജകൾക്കു മനസ്സിലാക്കിക്കൊടുത്തില്ലെങ്കിൽ പ്രജകൾ രാജാവു നടത്തുന്ന ധർമ്മത്തെക്കുറിച്ച് തെറ്റിദ്ധരിക്കുകയും തെറ്റിദ്ധാരണ പരത്തുകയും ചെയ്യും.

ചിലർ ശരിയായ അറിവുള്ളവരാകാം; ചിലർ മിഥ്യാജ്ഞാനികളാകാം. സജ്ജനങ്ങളെ ശരിക്കും ബോദ്ധ്യമാക്കേണ്ടതുണ്ട്.

ധർമ്മം തെറ്റിനടക്കുന്നവർ ശാസ്ത്രങ്ങളെത്തന്നെ ദുഷിച്ചു സംസാരിക്കും. 'ചില തലതിരിഞ്ഞകൂട്ടർ എഴുതിവെച്ചിട്ടുള്ളതാണ് ഇത്' എന്നു ദുഷിക്കും. ചിലർ ശാസ്ത്രങ്ങളിൽ മായം ചേർക്കും, അപഹരണം നടത്തും.

അർത്ഥശാസ്ത്രംതന്നെ തെറ്റാണെന്നു ചില അനർത്ഥവാദികൾ കൊട്ടിഘോഷിക്കും. വിദ്യോപജീവനത്തിന്ന് ഉദ്യമിക്കുന്നവർ കീർത്തിയെ കാമിക്കുന്നു. രാജാവേ, അവർ പാപിഷ്ഠരാണെന്നും ധർമ്മത്തിന്റെ ശത്രുക്കളാണെന്നും ധരിക്കണം. ബുദ്ധിയുടെ സമനിലതെറ്റിയ വിഡ്ഢികൾക്കു ശരിക്കുള്ളതെന്താണെന്നറിയുകയില്ല. ശാസ്ത്രജ്ഞാനമില്ലാത്തവർ എല്ലായിടത്തും യുക്തിവാദികളായിക്കാണുന്നു. അവർ ശാസ്ത്രങ്ങളെ വിശ്വസിക്കരുതെന്നും ശാസ്ത്രം മുഴുവൻ തെറ്റാണെന്നും ഘോഷിക്കുന്നു. ശരിക്കും അറിഞ്ഞ വിദ്യയുടെ അർത്ഥംതന്നെ 'അസംബന്ധം' എന്നു ഘോഷിക്കുവാൻ ഇത്തരക്കാർ മടിക്കുകയില്ല. സമർത്ഥനായ അന്യന്റെ വിദ്യയെ നിന്ദിക്കുകയും തന്റെ വിദ്യയെ ഇത്തരക്കാർ പ്രശംസിക്കുകയും ചെയ്യും. ഇവർ വാക്കാകുന്ന ശസ്ത്രം പ്രയോഗിക്കുന്നവരാണ്. വാക്ശരംകൊണ്ടുള്ള ക്രൂരപ്രയോഗം അവർ നടത്തും. വിദ്യാഫലങ്ങൾ നശിപ്പിക്കുവാൻ ഉദ്യമിക്കുന്നവരാണ് അവർ. അവർ വിദ്യകൊണ്ടു കച്ചവടംനടത്തുന്ന വാണിഭക്കാരാണ്. ശരിക്കും വിദ്യയുടെ നാഥന്മാരാണ് തങ്ങൾ എന്ന് അവർ അഭിമാനിക്കുന്നു. ഇത്തരക്കാരെ രാക്ഷസതുല്യരായി വിചാരിക്കണം. ഇത്തരക്കാരുടെ വ്യാജവ്യാപാരംമൂലം സജ്ജനപ്രോക്തമായ ധർമ്മം നശിച്ചുപോകുന്നു രാജാവേ! ഒരുത്തന്റെ വാക്കുകൊണ്ടല്ല, നാം ധർമ്മം കേൾക്കുന്നത് എന്നുള്ള ബൃഹസ്പതിയുടെ തത്ത്വം വാസവൻ സ്വയം നിശ്ചയിച്ചുറപ്പിച്ചു.

കാരണംകൂടാതെ വേദവാക്യങ്ങളൊന്നും നിർമ്മിച്ചിട്ടില്ലെന്നു ജ്ഞാനികൾ പറയുന്നു. നീതിശാസ്ത്രം അറിഞ്ഞവർതന്നെ വേദശാസ്ത്രത്തെ അനുസരിക്കുന്നില്ല. ബുദ്ധിമാന്മാർ പറയുന്നു, നാട്ടുനടപ്പാണ് ധർമ്മാചാരമെന്ന്. സജ്ജനങ്ങളുടെ ആചാരമാണ് ധർമ്മമെന്നു പണ്ഡിതന്മാർ ഊഹിക്കുന്നു.

ശരിയായ ജ്ഞാനമുള്ളവന്നറിയാം ധർമ്മസംഹിത എഴുതിവെച്ചിട്ടുള്ളത് മനുഷ്യരുടെ നന്മയ്ക്കാണെന്ന്. ബുദ്ധിമാനായ മനുഷ്യനായാലും അവനെ വിദ്വേഷം, പരിഭ്രമം, അജ്ഞാനം, ദുർഗ്രാഹ്യത എന്നിവ ബാധിച്ചാൽ അവന്റെ തത്ത്വപ്രസംഗങ്ങൾകൊണ്ടു യാതൊരു ഫലവും ഉണ്ടാകുന്നതല്ല. അതുകൊണ്ട് ശാസ്ത്രം കെട്ടുപോകുന്നു. ആഗമങ്ങൾ ഗ്രഹിച്ച ബുദ്ധിമാന്റെ വാക്കു പ്രശസ്തമായിത്തീരും. അജ്ഞാനത്തെ നീക്കുന്ന വാക്യങ്ങൾ പ്രശംസാർഹമാകും. പണ്ട് സംശയം ചോദിച്ചുവന്ന ദൈത്യന്മാരോട് ശുക്രൻ ഉപദേശിച്ചത് ശ്രദ്ധേയമായ കാര്യമാണ്. 'വേണ്ടാത്ത ദിക്കിൽ ജ്ഞാനംകൊണ്ടു പ്രയോജനമില്ല. സംശയത്തോടുചേർന്ന ജ്ഞാനവും അജ്ഞാനവുംആപൽക്കരമാണ്. സംശയത്തെ വേരോടെ പിഴുതുനീക്കണം.'

എന്റെ ഈ വാക്ക് നീ കൈക്കൊള്ളുക. ഇല്ലെങ്കിൽ അത് അയുക്തമായിത്തീരും. നീ ഉഗ്രമായ ക്രിയചെയ്യുവാൻ വിധിയാൽ സൃഷ്ടിക്കപ്പെട്ട ക്ഷത്രിയനാണ് എന്നുള്ള വസ്തുത നീ ചിന്തിക്കുന്നില്ല. അല്ലയോ വത്സാ, നീ എന്റെ കഥ നോക്കുക. ഞാൻ എന്റെ ക്ഷാത്രവീര്യം എങ്ങനെ നടപ്പാക്കിയെന്നു ചിന്തിക്കൂ! എത്ര വീരന്മാരെയാണ് ഞാൻ എന്റെ ശസ്ത്രത്തിന്നിരയാക്കി ഇഹലോകത്തുനിന്ന് അയച്ചത്? അതിൽ പലർക്കും എന്റെനേരെ അസൂയയുണ്ട്. അജം, അശ്വം, ആന, ക്ഷത്രിയൻ ഇവയെ എല്ലാം സൃഷ്ടിച്ചത് ഓരോ ആവശ്യത്തിന്നുവേണ്ടിയാണ്. എല്ലാവർക്കും നന്മയ്ക്കുവേണ്ടിയാണു ബ്രഹ്മാവ് സൃഷ്ടിച്ചത്.

അതുകൊണ്ട് ക്ഷത്രിയൻ നിശ്ചയമായും സകല ജീവികളുടേയും ക്ഷേമം അന്വേഷിച്ചു പ്രവർത്തിക്കേണ്ടവനാണ്. അവദ്ധ്യനെ കൊല്ലുന്നതു പാപമാണ്. വദ്ധ്യനെ കൊല്ലാതിരിക്കുന്നതും അതുപോലെതന്നെ പാപമാണ്. പാപം തുല്യമാണ്. അതുകൊണ്ട് രാജാക്കന്മാർ മര്യാദപാലിച്ച് വേണ്ടത് വേണ്ടപ്പോൾ ചെയ്യണം. രാജാവ് തീക്ഷ്ണനായി പ്രജകളെ ധർമ്മത്തിൽ നിർത്തണം. അല്ലെങ്കിൽ പാപികൾ വർദ്ധിക്കും. അവർ ചെന്നായ്ക്കളെപ്പോലെ തമ്മിൽത്തമ്മിൽ പിടിച്ചു തിന്നുകയറും.

ആരുടെ രാജ്യത്ത്, കാക്കകൾ മത്സ്യത്തെ എന്നപോലെ, പരന്മാരുടെ സ്വത്ത് ദസ്യുക്കൾ അപഹരിക്കുന്നുവോ, ആ രാജാവ് നിശ്ചയമായും ക്ഷത്രിയാധമനാണ്.

വേദം, വിദ്യ എന്നിവയിൽ ജ്ഞാനമുള്ളവരും കുലീനരുമായ യോഗ്യന്മാരെ മന്ത്രിമാരാക്കിവെച്ച് നാട്ടുകാരെ ധർമ്മത്തോടെ സംരക്ഷിച്ച് രാജാവേ, നീ ഭൂമി സംരക്ഷിച്ചാലും. ഹീനമായ കർമ്മംകൊണ്ട് അന്യായമായി ജനങ്ങളെ പീഡിപ്പിച്ച് രാജ്യം നന്നായി ഭരിക്കുവാനുള്ള ഉപായമൊന്നും അറിയാത്തവനായ രാജാവ് നപുംസകതുല്യനാണ്. ആണും പെണ്ണും കെട്ടവനാണ് അവൻ. ലോകർ ഉഗ്രനെ പുകഴ്ത്തുകയില്ല. ഉഗ്രത തീരെയില്ലാത്തവനെ 'പാവം' എന്നു പറഞ്ഞു പഴിക്കും. അതുകൊണ്ട് നീ രണ്ടു സ്വഭാവത്തേയും ഉപേക്ഷിച്ചവനാകരുത്. ഉഗ്രനായി, മൃദുവായ രണ്ടു സ്വഭാവങ്ങളും ചേർന്നവനായി നീ വർത്തിക്കുക.

ഈ ക്ഷത്രധർമ്മം കഷ്ടപ്പാടു നിറഞ്ഞതാണ്. യുധിഷ്ഠിരാ! നിന്നിൽ എനിക്കു സൗഹൃദമുണ്ട്. നീ ഉഗ്രക്രിയയ്ക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടവനാണല്ലോ. അതുകൊണ്ട് ആ നിലയിൽ ഉറച്ചുനിന്ന് നീ നാടു ഭരിച്ചാലും! ദുഷ്ടന്മാരെ നിഗ്രഹിക്കുക. നിത്യവും ശിഷ്ടന്മാരെ രക്ഷിക്കുക. ഇതാണ് രാജാക്കന്മാരുടെ ധർമ്മമെന്നാണ് ഭരതർഷഭാ, ആപൽക്കാലത്ത് ശുക്രൻ ഉപദേശിച്ചത്."

യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങനെയുള്ള ഒരു മര്യാദ രാജാക്കന്മാർ ഒരുവിധത്തിലും തെറ്റിക്കാതെയുണ്ടോ? ഞാൻ അങ്ങയോട് ആവശ്യപ്പെടുന്നു. അല്ലയോ സജ്ജനശ്രേഷ്ഠാ, ഉണ്ടെങ്കിൽ അത് അങ്ങ് എന്നോടു പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "വിദ്യയും, വൃത്തവും, തപസ്സും, ശ്രുതാചാരവും ചേർന്ന വിപ്രരെ ഉപാസിക്കണം. ഇത് ഏറ്റവും പവിത്രവും ഉത്തമവുമാകുന്നു. ദേവന്മാരെ നീ എങ്ങനെ പൂജിക്കുന്നുവോ അപ്രകാരം നീ ബ്രാഹ്മണരെ പൂജിക്കുന്നതിൽ ശ്രദ്ധാലുവാകണം. ക്രുദ്ധരായ രാജാക്കന്മാർ പല അന്യായങ്ങളും പണ്ട് ബ്രാഹ്മണരോടു ചെയ്തിട്ടുണ്ട്. അതിന്റെ ഫലം വ്യക്തമായി കണ്ടിട്ടും അനുഭവിച്ചിട്ടുമുണ്ട്. നീ ബ്രാഹ്മണരെ സേവിച്ചാൽ പ്രശസ്തിനേടാം. നേരേമറിച്ചായാൽ മഹാഭയത്തിന്ന് ഇടയാകും. ബ്രാഹ്മണന്റെ പ്രസാദം അമൃതാണ്. അവന്റെ കോപം വിഷമാണ്. സർവ്വവും അവൻ ക്രോധിച്ചാൽ ചുട്ടുകളയും, സന്തോഷിച്ചാൽ അചിന്ത്യമായ സൗഖ്യവും വരുത്തുന്നു.

**143. കപോതലുബ്ധകസംവാദോപക്രമം (വ്യാധന്റേയും കപോതദമ്പതികളുടെയും കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞനായ പിതാമഹാ! സർവ്വധർമ്മവിചക്ഷണനായ അങ്ങ്, ശരണാഗതന്മാരെ എങ്ങനെ സംരക്ഷിക്കണമെന്നുള്ളതിനെപ്പറ്റി വേണ്ടത് പറഞ്ഞു തന്നാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ മഹാരാജാവേ, ശരണാഗതന്മാരെ എങ്ങനെ രക്ഷിക്കണമെന്ന കാര്യം അറിഞ്ഞിരിക്കേണ്ടതാണ്. ഈ മഹത്തായ കാര്യം അറിയണമെന്ന് ആഗ്രഹിച്ചത് അങ്ങയ്ക്കു ചേർന്നതുതന്നെ. ഈ ചോദ്യത്തിന്നു തക്ക മറുപടി ഞാൻ പറയാം. ശിബി മുതലായ മഹാത്മാക്കളായ രാജാക്കന്മാർ ശരണാഗതന്മാരെ പാലിച്ച് പരമമായ സിദ്ധിയെ നേടി. പണ്ട് ഒരു മാടപ്രാവ് തന്നെ ശരണംപ്രാപിച്ച തന്റെ ശത്രുവിനെ വേണ്ടപോലെ സൽക്കരിച്ച് തന്റെ മാംസംതന്നെ ആ പ്രാവ് അവന്നു ദാനംചെയ്തുപോലും."

യുധിഷ്ഠിരൻ പറഞ്ഞു: "ആ കപോതം എങ്ങനെയാണു പണ്ട് തന്റെ ശത്രുവിനെ സൽക്കരിച്ച് തന്റെ മാംസം തീറ്റിയത്? എന്തുവിധം ഗതിയാണ് തന്മൂലം ആ പ്രാവിന്നു ലഭിച്ചത്? എല്ലാം വിശദമായി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "കേട്ടാൽത്തന്നെ എല്ലാപാപങ്ങളും നശിപ്പിക്കുന്ന ആ സൽക്കഥ അല്ലയോ രാജാവേ, നീ കേൾക്കുക. പണ്ട് മുചുകുന്ദമഹാരാജാവിന്ന് ഭാർഗ്ഗവൻ പറഞ്ഞുകൊടുത്ത കഥയാണിത്. പണ്ട് ഈ കാര്യത്തെക്കുറിച്ച് യുധിഷ്ഠിരാ, മുചുകുന്ദരാജാവ് ഭാർഗ്ഗവന്റെ മുമ്പിൽ വണങ്ങി സവിനയം ചോദിച്ചു. തന്നെ ശുശ്രൂഷിക്കുന്ന ആ രാജാവിനോട് ഹേ പുരുഷർഷഭാ, അദ്ദേഹം ഈ കഥ പറഞ്ഞുകൊടുത്തു. കപോതം എങ്ങനെയാണ് സിദ്ധിനേടിയത് എന്നു പറഞ്ഞുകൊടുത്തവിധം ആ കഥ ഞാൻ നിന്നോടു പറയാം. ഭാർഗ്ഗവമുനി പറഞ്ഞതു കേൾക്കുക."

മുനി പറഞ്ഞു: "ധർമ്മാർത്ഥകാമമോക്ഷങ്ങൾക്ക് ആസ്പദമായ കഥ ഞാൻ പറയുന്നതു ഭവാൻ ശ്രദ്ധാപൂർവ്വം കേൾക്കുക.

പണ്ട് മഹാക്ഷുദ്രകർമ്മം ചെയ്യുന്നവനും, മന്നിൽ അന്തകസന്നിഭനുമായി ഒരു പ്രാപ്പിടിയൻ ഭീഷണാകാരനായി മഹാവനങ്ങളിൽ സഞ്ചരിച്ചിരുന്നു. കാകോളംപോലെ കറുത്തനിറം, രക്തനിറത്തിലുളള കണ്ണുകൾ, കാലനെപ്പോലെ കരാളമായ ആകൃതി, നീണ്ട കണങ്കാലുകൾ, കുറിയ കാലടികൾ, വലിയ വായ, വലിയ താടിയെല്ല് ഇവയോടുകൂടിയ അവന്റെ കോലംകണ്ടാൽ ആരും ഞെട്ടിപ്പോകും. അവന്ന് സുഹൃത്തുക്കളാരും ഉണ്ടായിരുന്നില്ല. സംബന്ധികളും, ബന്ധുജനങ്ങളും അവന്നുണ്ടായിരുന്നില്ല. അവന്റെ രൗദ്രമായ കർമ്മം മൂലം അവൻ എല്ലാ ബന്ധുമിത്രാദികളാലും ഉപേക്ഷിക്കപ്പെട്ടവനാണ്.

ബുദ്ധിമാന്മാർ പാപികളെ ദൂരെ ഉപേക്ഷിച്ചുകളയണം. അവർ ആത്മവഞ്ചനചെയ്യുന്ന കൂട്ടരാണ്. മറ്റുളളവർക്ക് ഇക്കൂട്ടർ എങ്ങനെ ഹിതരാകും.? നൃശംസരായ ഇത്തരം ദുഷ്ടന്മാർ ജീവികളുടെ പ്രാണൻ അപഹരിക്കുന്നവരാണ്. സർവ്വഭൂതജാലങ്ങളും വെറുക്കുന്ന ഇക്കൂട്ടരെ വ്യാളങ്ങളെപ്പോലെ സകല ജീവികളും ഭയപ്പെടും. അവൻ കാട്ടിൽച്ചെന്ന് വലവെച്ച് സൂത്രത്തിൽ പക്ഷികളെ പിടിച്ച് അങ്ങാടികളിൽ കൊണ്ടുപോയി കച്ചവടം നടത്തി കൊറ്റിന്നുളള വക സമ്പാദിച്ചിരുന്നു. ഇങ്ങനെ കൊറ്റിന്നുവേണ്ടി പ്രാണികളെ പിടിച്ചു കൊന്ന് കച്ചവടം നടത്തി ജീവിക്കുന്ന ആ പാപി താൻ ചെയ്യുന്ന മഹാപാപത്തെപ്പറ്റി ചിന്തിച്ചില്ല. താൻ ചെയ്യുന്നത് അധർമ്മമാണെന്നു വിചാരിച്ചില്ല. ഭാര്യയോടുകൂടി ആ പാപി ഈ ദുഷ്കർമ്മത്തിൽ തൽപരനായിക്കഴിഞ്ഞു. മറ്റ് അഹിംസാമാർഗ്ഗങ്ങളൊന്നും ആ ദൈവയോഗവിമൂഢനായ ലുബ്ധകന്ന് രുചിച്ചില്ല. ഒരിക്കൽ അവൻ കാട്ടിൽനില്ക്കുന്ന സമയത്ത് നാലുപാടും മഹാവൃക്ഷങ്ങളെ പുഴക്കുന്ന കൊടുങ്കാറ്റ് ഭയങ്കരമായി അടിച്ചു. ഇടിയും മിന്നലുമായി. കാർമേഘമാലകൾ, കപ്പൽക്കൂട്ടത്താൽ സമുദ്രത്തെയെന്നപോലെ ആകാശത്തെ മൂടി. ജലധരസമൂഹംകൊണ്ട് ഇന്ദ്രൻ മഴവർഷിച്ചു. അങ്ങനെ ഭയങ്കരമായ ഇടിയും, മിന്നലും വർഷവുമായി ഭൂമിയെ വിറപ്പിച്ചു. മഴ പെയ്ത് കുണ്ടും തടവും കുന്നുമറിയാത്തമട്ടിൽ ജലം പരന്ന് ഒഴുകി. ആ പ്രാപ്പിടിയൻ നടുങ്ങിപ്പോയി. അവന്നു വഴിയറിയാത്ത മട്ടായി. അവൻ തണുത്തുവിറച്ചു. ആ കാട്ടുവഴിയിൽ അലഞ്ഞുതിരിഞ്ഞ് അവൻ ജലപൂർണ്ണമായ കാട്ടിൽ വഴിതിരിയാതെ ഉഴന്നു. വർഷത്തിന്റെ ശക്തിയും കാറ്റുമേറ്റ് പക്ഷികളൊക്കെപ്പോയി കണ്ടദിക്കിൽ ഒളിച്ചു. മാനും, സിംഹവും, പന്നിയും മറ്റു മൃഗങ്ങളും ഓരോദിക്കിൽ പറ്റിക്കിടന്നു. വനവാസികളെല്ലാം ആ കാറ്റിലും മഴയിലുംപെട്ട് നടുങ്ങിപ്പോയി. അവയെല്ലാം ഭയാർത്തരായി വിശന്നുഴന്ന് ആ കാട്ടിൽ ചുറ്റി. ആ പ്രാപ്പിടിയൻ നടക്കുവാനും നില്ക്കുവാനും അശക്തനായി അവൻ ആ ശീതമായ കാറ്റിൽ തണുത്തുവിറച്ചു. അവൻ കീഴോട്ടുനോക്കിയപ്പോൾ തണുത്തുവിറച്ച് ഒരു പെൺമാടപ്പിറാവ് വീണുകിടക്കുന്നതായി കണ്ടു. താനും ആ കൊടുങ്കാറ്റിൽപ്പെട്ട് ദുഃഖിക്കുന്നുണ്ട്. എങ്കിലും ആ പാപി അതിനെ കൂട്ടിൽ പിടിച്ചിട്ടു. താനും ദുഃഖിക്കുന്നുണ്ടെങ്കിലും അന്യനെ ദുഃഖിപ്പിക്കുന്നതിൽനിന്ന് അവൻ വിരമിച്ചില്ല. പാപശീലനും പാപാത്മാവുമായ അവൻ പാപംതന്നെ ചെയ്തു.

ആ പ്രാപ്പിടിയൻ അവിടെനിന്ന് ചുറ്റും നോക്കി. ആ മരക്കൂട്ടങ്ങളുടെ ഇടയിൽ ഒരു മഹാവൃക്ഷം കാർമേഘപടലംപോലെ ഉയർന്നു പരന്നു നില്ക്കുന്നതായിക്കണ്ടു. ബ്രഹ്മാവ് പരോപകാരത്തിന്നുവേണ്ടിത്തീർത്ത സജ്ജനത്തെപ്പോലെ കുറ്റിക്കാടിന്നിടയിൽ ആ മഹാവൃക്ഷം പ്രശോഭിച്ചു.

അല്പംകഴിഞ്ഞു. കാറ്റടിയാൽ കാർമേഘപടലങ്ങൾ നീങ്ങി ആകാശം തെളിഞ്ഞു. നക്ഷത്രങ്ങൾ തിളങ്ങി വിടർന്ന ആമ്പൽപ്പൂക്കളാൽ വിളങ്ങുന്ന പൊയ്കപോലെ ആകാശം പ്രശോഭിച്ചു. ആ ലുബ്ധകൻ മേലോട്ടുനോക്കി. എന്തൊരു കൗതുകം! ആകാശം ആപത്തുനീങ്ങി തെളിഞ്ഞിരിക്കുന്നു. ആമ്പൽപ്പൂവുകൾ നിറഞ്ഞ പൊയ്കയിലേക്കെന്നപോലെ അവൻ കൺകുളുർക്കെ നീലനിർമ്മലമായ ആകാശത്തെ നോക്കിക്കണ്ട് രോമാഞ്ചപ്പെട്ടു. രാത്രി എത്രത്തോളമായി എന്ന് അവൻ ചുറ്റുംനോക്കി. രാത്രി വല്ലാതെ മൂത്തിരിക്കുന്നു. തന്റെ വീട് വളരെ ദൂരത്താണ്. അവിടെ നടന്നെത്തുവാൻ ഈ അർദ്ധരാത്രി ശ്രമിക്കുന്നത് ആപൽക്കരമാണ്. എന്തായാലും പ്രഭാതമാകുന്നതുവരെ ആ മഹാവൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുക തന്നെ! അവൻ മനസ്സിൽ അതുതന്നെ ഉറപ്പിച്ചു. ആ മരത്തിന്നു നേരെ തിരിഞ്ഞ് കൈ കൂപ്പി തലകുനിച്ച് മരത്തിനോടു പറഞ്ഞു: 'ദൈവതങ്ങളേ ഞാൻ ഈ മരത്തെ ഇന്ന് ശരണംപ്രാപിക്കുന്നു. രക്ഷിക്കണേ!' എന്നുപറഞ്ഞ് നിലത്ത് ഇലകൾവിരിച്ച് പാറയിൽ തലവെച്ച് ആ പക്ഷിഘാതകൻ ദുഃഖത്തോടെ കിടന്നു. അങ്ങനെ കിടന്ന് അവൻ ഉറങ്ങി."

**144. കപോതങ്ങളുടെ കഥ (തന്റെ ഭാര്യയെ കപോതം പ്രശംസിക്കുന്നു)** – ഭീഷ്മൻ പറഞ്ഞു: "യുധിഷ്ഠിരാ, സുഹൃജ്ജനങ്ങളോടുകൂടി ആ മഹാവൃക്ഷത്തിന്റെ കൊമ്പിൽ വിചിത്രമായ ചിറകോടുകൂടിയ ഒരു പക്ഷി വളരെക്കാലമായി കൂടുകെട്ടി പാർത്തിരുന്നു. അവന്റെ ഭാര്യ കാലത്ത്'ഊരുചുറ്റാൻ' പോയതാണ്. രാത്രിയായിട്ടും തന്റെ ഭാര്യ മടങ്ങിവന്നതായി അവൻ കണ്ടില്ല. രാത്രിയായപ്പോൾ അവൻ ഉൽക്കണ്ഠിതനായി. അവൻ തന്നെത്താനെ വിലപിച്ചു. 'അയ്യോ! എന്റെ ഭാര്യ മടങ്ങിവന്നില്ലല്ലോ. അവളെ കാണാനില്ലല്ലോ' വലിയ കൊടുങ്കാറ്റും മഴയും വന്നു. അതു ശമിച്ചു. എന്നിട്ടും അവൾ മടങ്ങിവന്നില്ല. എന്താണ് ദൈവമേ, അവൾ മടങ്ങിവരാത്തത്? അവൾക്കു കാട്ടിൽവെച്ച് വല്ല ആപത്തും നേരിട്ടിരിക്കുമോ? അവൾക്ക് സ്വസ്തിയല്ലേ? അവൾ, എന്റെ പ്രാണപ്രിയ ഇല്ലാത്തതുകൊണ്ട് എന്റെ ഗൃഹം ശൂന്യമായിരിക്കുന്നു. മക്കളും, മരുമക്കളും, പേരക്കിടാങ്ങളും സ്നുഷമാരുമൊക്കെയുണ്ടായാലും ഭാര്യയില്ലെങ്കിൽ ഗൃഹസ്ഥന്റെ ഭവനം ശൂന്യംതന്നെയാണ്. ഗൃഹിണിയില്ലാത്ത ഗൃഹം ഗൃഹമല്ല. ഗൃഹിണിതന്നെയാണ് ഗൃഹം. ഗൃഹിണിയില്ലാത്ത ഗൃഹം, കാടാണ്. ചിത്രാംഗിയായ അവൾ, മധുരമായി സംസാരിക്കുന്നു അവൾ, രക്താരുണമായ ആ മദിരേക്ഷണയായ അവൾ, എന്റെ കാന്ത! അവൾ ഇപ്പോൾ എത്തുന്നില്ലെങ്കിൽ എനിക്കു ജീവൻ എന്തിന്? ഞാൻ ഇപ്പോൾ മരിക്കും ജീവൻ എനിക്ക് ഇനി വേണ്ടാ.

ഞാൻ ഭക്ഷിക്കാതെ അവൾ ഭക്ഷിക്കയില്ല. ഞാൻ കുളിക്കാതെ അവൾ കുളിക്കുകയില്ല. ഞാൻ നില്ക്കാതെ അവൾ നില്ക്കുകയില്ല. ഞാൻ ഉറങ്ങാതെ അവൾ ഉറങ്ങുകയില്ല. ഞാൻ സന്തോഷിച്ചാൽ അവൾ സന്തോഷിക്കും. ഞാൻ ദുഃഖിച്ചാൽ അവൾ ദുഃഖിക്കും. ഞാൻ വിട്ടുപോയാൽ അവളുടെ മുഖം വിളർക്കും. ഞാൻ കോപിച്ചാലും അവൾ എന്നോട് പ്രിയമേ പറയു. പതിവ്രതയാണ്, പതിയേ ഗതി എന്നു കരുതുന്നവളാണ്. പതിയിൽ പ്രിയയാണ്, പതിയുടെ ഹിതത്തിൽ ഉത്സാഹശീലയാണ്. ഇങ്ങനെയുള്ള ഗുണങ്ങൾ തികഞ്ഞ ഭാര്യ ഏതൊരുവന്ന് ഈ മന്നിലുണ്ടോ, ആ പുരുഷൻ തീർച്ചയായും ധന്യനാണ്.

ഞാൻ തളർന്നു വിശന്നവനാണെന്ന് ആ തപസ്വിനി, എന്റെ ഭാര്യ, അറിയുന്നുണ്ട്. കൂറുള്ള അവൾ, മനസ്സുറപ്പുള്ള അവൾ, ഭക്തയായ അവൾ, സ്നിഗ്ദ്ധയായ അവൾ, യശസ്വിനിയായ അവൾ, എന്റെ പ്രാണപ്രേയസിയായ അവൾ, എന്റെ കൂടെയുണ്ടെങ്കിൽ, മരത്തിന്റെ ചുവട്ടിലായാലും അതാണ് എന്റെ ഗൃഹം.

അവൾ ഇല്ലെങ്കിൽ മണിമാളികയിൽ താമസിച്ചാലും അത് എനിക്കു കാടാണ്.തീർച്ചയാണ് ഈ പറഞ്ഞത്.

ധർമ്മാർത്ഥകാലങ്ങളിൽ ഭാര്യയാണ് തുണ. വിദേശയാത്രയിൽ ഭർത്താവിന്ന് അവൾ വിശ്വാസം നല്കുന്നവളാണ്. ഭാര്യയാണ് പുരുഷന്ന് ഏറ്റവും വലിയ ധനം. ലോകയാത്രയിൽ സഹായിക്കുന്ന കൂട്ടുകാരിയാണ് ഭാര്യ. രോഗത്താൽ ദുഃഖിക്കുന്നവനും നിത്യവും കഷ്ടത്തിൽപ്പെട്ടവനുമായ പുരുഷന്ന് ഭാര്യയെപ്പോലെമറ്റൊരു മരുന്നും ഈ ലോകത്തിലില്ല. ഭാര്യക്കൊക്കുന്ന ബന്ധുവില്ല. ഭാര്യക്കൊക്കുന്ന ഒരു ഗതിയില്ല. ഭാര്യയ്ക്കൊക്കുന്ന തുണയില്ല. ലോകധർമ്മസംഗ്രഹത്തിൽ ഭാര്യ അതുല്യയാണ്. വീട്ടിൽ പതിവ്രതയും ഇഷ്ടം പറയുന്നവളുമായ ഭാര്യ ഇല്ലെങ്കിൽ അവൻ കാട്ടിലേക്കു പോവുകയാണ് നല്ലത്. അവന്റെ ഗൃഹം കാടുപോലെയാണ്."

**145. കപോതീവാക്യം (കപോതത്തോട് കപോതി പറയുന്ന വാക്യം)** – ഭീഷ്മൻ പറഞ്ഞു: "അവൻ ഇപ്രകാരം ദുഃഖിച്ചു നിലവിളിച്ചു പറയുന്നത് ആ പെൺപക്ഷി, പക്ഷിഘാതിയുടെ കൂട്ടിൽക്കിടന്നു കേട്ടു. അവൾ ഇപ്രകാരം പറഞ്ഞു.

കപോതി പറഞ്ഞു:'അഹോ! അമ്പോ! എന്റെ സൗഭാഗ്യം വലിയതുതന്നെ! എന്റെ ഭർത്താവ് എന്നിൽ ഏറ്റവും പ്രിയപ്പെട്ടവനാണ്. ഇല്ലാത്തതോ, ഉള്ളതോ എനിക്കറിഞ്ഞുകൂടാ. അദ്ദേഹം എന്റെ ഗുണഗണങ്ങളെ പ്രശംസിക്കുന്നു. ഭർത്താവ് സന്തോഷിക്കാത്ത പെണ്ണ് പെണ്ണല്ല, നിശ്ചയമാണ് ആ കാര്യം. സ്ത്രീകൾക്കു ഭർത്താവ് നന്ദിക്കുകയാണെങ്കിൽ എല്ലാ ദേവകളും നന്ദിച്ചതു തന്നെ. അഗ്നി സാക്ഷിയാക്കി പാണിഗ്രഹണം ചെയ്ത ഭർത്താവുതന്നെ സ്ത്രീകൾക്ക് പരദൈവതം. കാട്ടുതീയിൽപ്പെട്ട പൂങ്കുലയോടുകൂടിയ ലതപോലെ ഭർത്താവ് നന്ദിക്കാത്ത പെണ്ണ് ചാമ്പലായിപ്പോകുന്നു. ഇപ്രകാരം ചിന്തിച്ചു ദുഃഖിച്ച്, ദുഃഖിക്കുന്ന കാന്തനോട് ലുബ്ധകന്റെ ബന്ധനത്തിൽക്കിടക്കുന്ന പെൺമാടപ്രാവ് പറഞ്ഞു:'ഭർത്താവേ, ഞാൻ ഇവിടെയുണ്ട്. ഞാൻ അങ്ങയോട് നന്മയായ കാര്യം പറയുന്നു. അങ്ങ് അപ്രകാരം ചെയ്യണേ! ഭർത്താവേ, അങ്ങ് വിശേഷിച്ചും ഒരു കാര്യം ചെയ്യണം. ശരണാഗതരെ രക്ഷിക്കുക എന്ന മഹത്തായ കർമ്മം നിർവ്വഹിക്കണം. അതിൽ അമാന്തം ഒട്ടും കാണിക്കരുത്. ഇതാ, ഭവാന്റെ ഗൃഹത്തിൽ വന്നവനായ പക്ഷിപ്പിടിയൻ മുറ്റത്തു കിടക്കുന്ന കിടപ്പു നോക്കൂ! ഇവൻ തണുത്തു വിറയ്ക്കുന്നു. വിശന്നിട്ട് അവൻ പട്ടിണികിടക്കുകയാണ്. ഈ അതിഥിയെ ഭവാൻ പൂജിക്കണേ! ബ്രാഹ്മണനെ കൊല്ലുന്നവന്നും, അമ്മയെ കൊല്ലുന്നവന്നും, പശുവിനെ കൊല്ലുന്നവന്നും, ശരണാഗതന്മാരെ കൊല്ലുന്നവന്നും പാപം തുല്യമാണെന്നു ജ്ഞാനികൾ പറയുന്നു. നമുക്ക് കപോതവൃത്തി ജാതിധർമ്മമായി ബ്രഹ്മാവു കല്പിച്ചതാണ്. ആത്മവാനായ നിന്നെപ്പോലെയുള്ളവൻ ധർമ്മം തെറ്റിക്കരുത്. യഥാശക്തി ഗൃഹസ്ഥൻ ധർമ്മംചെയ്യുന്നതായാൽ മരണാനന്തരം അവൻ അക്ഷയമായ ലോകത്തെ പ്രാപിക്കുമെന്നു ഞാൻ കേട്ടിട്ടുണ്ട്. അങ്ങ് സന്താനവാനാണ്. അല്ലയോ ദ്വിജാ (പക്ഷി, അങ്ങയ്ക്കു പുത്രനുണ്ട്. അതുകൊണ്ട് മോക്ഷപ്രാപ്തിക്കു തടവില്ല. സ്വന്തം ദേഹത്തോടുള്ള ദയയെ അങ്ങ് ഉപേക്ഷിച്ചാൽ അങ്ങയ്ക്ക് ധർമ്മവും അർത്ഥവും ലഭിക്കും. ഭർത്താവേ, അങ്ങ് ഈ കിടക്കുന്ന അതിഥിയുടെ ഹൃദയം തെളിയുമാറ് പൂജിക്കുക! ഞാൻ കാരണം നീ ദുഃഖിക്കരുതേ വിഹംഗമാ! ഞാൻ ചത്തുപൊയ്ക്കൊള്ളട്ടെ! അങ്ങയ്ക്ക് വേറേയും ഭാര്യയെ ദേഹയാത്രയ്ക്കു ലഭിക്കും.'

ഇപ്രകാരം ആ പ്രാപ്പിടിയന്റെ കൂട്ടിൽപ്പെട്ട പെൺപ്രാവ്, പാവം, ദുഃഖിച്ചു പറഞ്ഞ് അവൾ കൂട്ടിൽക്കിടന്നു തലപൊക്കി ഭർത്താവിനെ നോക്കി."

**146. കപോതലുബ്ധകസംവാദം (പ്രാവ് വ്യാധന്നു വേണ്ടി ആത്മസമർപ്പണം ചെയ്യുന്നു)** – ഭീഷ്മൻ പറഞ്ഞു: "ധർമ്മയുക്തിയോടുകൂടി ഭാര്യ പറഞ്ഞ വാക്കുകൾ കേട്ട് ആ മാടപ്രാവ് വളരെ ഹർഷത്തോടെ കണ്ണിൽ നിറഞ്ഞ കണ്ണുനീരോടെ, ആ പക്ഷിഘാതിയെ നോക്കി. വിധിപ്രകാരം യത്നിച്ച് ആ പ്രാപ്പിടിയനെ പൂജിച്ചു. ആ പ്രാവ് ആ അതിഥിയെ നോക്കി ഇപ്രകാരം പറഞ്ഞു:'അല്ലയോ അതിഥി, അങ്ങയ്ക്കു സ്വാഗതം! ഞാൻ അങ്ങയ്ക്കുവേണ്ടി എന്തു ചെയ്യണം? പറഞ്ഞാലും! ഹേ ധീമൻ, അങ്ങ് ഒരിക്കലും എന്റെ ഗൃഹത്തിൽ വന്നു ദുഃഖിക്കരുത്. അങ്ങ് ഞാൻ പറയുന്നതു കേൾക്കുക. അങ്ങ് സ്വന്തം ഗൃഹത്തിലാണു വസിക്കുന്നതെന്നു ധരിക്കുക. അതുകൊണ്ട് ഭവാൻ എന്തു വേണമെന്നു പറയുക! ഭവാന് എന്താണാഗ്രഹം? ഞാൻ അങ്ങയോട് ഇഷ്ടത്തോടെ പറയുന്നു. ഭവാൻ എന്റെ ഗൃഹത്തിൽ ശരണംപ്രാപിച്ചവനാണല്ലോ! സ്വന്തം ഗൃഹത്തിൽ കയറിവരുന്ന അതിഥി ശത്രുവാണെങ്കിലും അവനെ സൽക്കരിക്കേണ്ടതാണ് ഗൃഹസ്ഥന്റെ ധർമ്മം. വെട്ടുവാൻ മഴു വേന്തിവരുന്ന വിറകുവെട്ടുകാരനിലും വൃക്ഷം തന്റെ തണൽ നല്കുന്നു. ഗൃഹസ്ഥൻ ശരണാഗതനിൽ പ്രണയത്തോടു കൂടിയും ആതിത്ഥ്യം ചെയ്യണം. ഗൃഹസ്ഥൻ പഞ്ചയജ്ഞം ചെയ്യണം. ഒരു ഗൃഹസ്ഥൻ മോഹംമൂലം പഞ്ചയജ്ഞം ചെയ്യാതിരിക്കുകയാണെങ്കിൽ അവന്ന് ധർമ്മച്യുതിമൂലം ഈ ലോകവും പരലോകവും സിദ്ധിക്കയില്ല. അതുകൊണ്ട് എന്നിൽ വിശ്വാസത്തോടെ പറയൂ. നീ എന്തു പറയുന്നുവോ, അതൊക്കെ കഴിയുന്നവിധം ഞാൻ സാധിപ്പിച്ചുതരാം. നീ ദുഃഖിക്കരുത്!'

ആ പക്ഷി പറഞ്ഞതു കേട്ട് ആ പ്രാപ്പിടിയൻ പറഞ്ഞു: 'എടോ പക്ഷി, എനിക്കു വല്ലാതെ തണുക്കുന്നു! ഞാൻ തണുത്ത വിറയ്ക്കുന്നു! അതിൽനിന്ന് എന്നെ രക്ഷിക്കുക.' ഇപ്രകാരം ലുബ്ധകൻ പറഞ്ഞപ്പോൾ പക്ഷി ഒരിടത്ത് ഉണക്കിലകൾ ചിറകാൽ അടിച്ചു കൂട്ടി, ശക്തിപോലെ യത്നിച്ച്, തീ കൊണ്ടുവരുവാൻ പോയി. കൊല്ലന്റെ ആലയിൽ ചെന്ന് തീയ് സമ്പാദിച്ചു കൊണ്ടുവന്ന് ചവറിൽ തീക്കൊടുത്തു. തീ കത്തിജ്ജ്വലിച്ചു. അങ്ങനെ അഗ്നി ജ്വലിപ്പിച്ച് ആ ശരണാഗതനോടു പറഞ്ഞു: 'എടോ അതിഥിവര്യാ, അങ്ങ് വിശ്വാസത്തോടെ എഴുന്നേറ്റു തീക്കായുക. തണുപ്പു മാറ്റുക.' പക്ഷിയുടെ വാക്കുകേട്ട് അവൻ എഴുന്നേറ്റ് തീയുടെ അടുത്തുചെന്ന് 'അങ്ങനെയാകാം' എന്നു പറഞ്ഞ് ദേഹം ചൂടുപിടിപ്പിച്ചു.

ആ ലുബ്ധകൻ തീകാഞ്ഞ് ജീവൻ രക്ഷപ്പെട്ടതിന്നു ശേഷം, ഹർഷത്തോടെ കണ്ണിൽനിറഞ്ഞ കണ്ണുനീരോടുകൂടി വിധിപ്രകാരം അതിഥിസൽക്കാരംചെയ്തു നില്ക്കുന്ന പക്ഷിയെ നോക്കി ഇപ്രകാരം പറഞ്ഞു.

ലുബ്ധകൻ പറഞ്ഞു: 'പക്ഷീ, എനിക്കു വിശക്കുന്നു. വല്ലതും തിന്നാൻ കിട്ടിയാൽക്കൊള്ളാമെന്നുണ്ട്. നീ എന്തെങ്കിലും തിന്നാൻ തരൂ.'

പക്ഷി പറഞ്ഞു: 'ഹേ ലുബ്ധകാ, എനിക്ക് അങ്ങയുടെ ക്ഷുത്തുമാറ്റുവാൻ എന്തെങ്കിലും തരുവാനുള്ള ഐശ്വര്യമൊന്നും എന്റെ ഗൃഹത്തിലില്ല. ഞങ്ങൾ നിത്യം അന്നന്നത്തെ വക നേടി അന്നന്നു ജീവിക്കുന്ന കൂട്ടരാണ്. ഞങ്ങൾ വെറും വനവാസികളാണ്. ഞങ്ങൾ വിതയ്ക്കുന്നില്ല, കൊയ്യുന്നില്ല! വനവാസികളായ മുനികൾക്കെന്നപോലെ ഞങ്ങൾക്കും ധനസമൃദ്ധിയും ഭോജ്യസഞ്ചയങ്ങളുമില്ല.'

ഇപ്രകാരം തന്റെ നിസ്സഹായവസ്ഥ അവനോട് ആ പക്ഷി ഉണർത്തിച്ചുവെങ്കിലും പക്ഷിക്കു വിഷാദമായി. അവന്റെ മുഖം ആകെ ഒന്നു വിളർത്തുപോയി. അവൻ ചിന്തിച്ചു: 'ദൈവമേ, ഞാനിനി എന്തു വേണം!' അല്ലയോ യുധിഷ്ഠിരാ! ആ മാടപ്രാവ് തന്റെ ശോച്യാവസ്ഥയെക്കുറിച്ച് ഗർഹിച്ചു. പെട്ടെന്ന് ആ പക്ഷിക്ക് എന്തോ ഓർമ്മവന്നതുപോലെ അവൻ അതിഥിയോടു പറഞ്ഞു: 'എടോ വിരുന്നുകാരാ! ശരണാഗതാ! ഞാൻ ഭവാനെ തൃപ്തനാക്കാം. അല്പസമയം കാത്തിരിക്കുക,' എന്നു പറഞ്ഞ് ആ പ്രാവ് കുറേക്കൂടി ഉണങ്ങിയ ഇലകൾ കൂട്ടി അഗ്നിയെ ജ്വലിപ്പിച്ചു. പിന്നെ വലിയ ഹർഷത്തോടെ ആ പ്രാവ് ഇപ്രകാരം പറഞ്ഞു.

മാടപ്രാവ് പറഞ്ഞു: 'ഋഷികൾക്കും ദേവകൾക്കും പിതൃക്കൾക്കും അതിഥിസൽക്കാരം ചെയ്യുന്നത് ധർമ്മമാണെന്ന്

ഞാനറിയുന്നുണ്ട്. അല്ലയോ സൗമ്യാ, ഭവാൻ എന്നെ അനുഗ്രഹിച്ചാലും! ഞാൻ സത്യമാണു പറയുന്നത്. ഇപ്പോൾ അങ്ങയെ സൽക്കരിക്കുവാൻ, അതിഥിയെ വേണ്ടമാതിരി സൽക്കരിക്കുവാൻ, ഞാൻ എന്റെ ബുദ്ധിയിൽ ചിന്തിച്ചുറച്ചിരിക്കുന്നു.'

എന്നു പറഞ്ഞ് മഹാമതിയായ ആ മാടപ്രാവ് ചിരിച്ച് മൂന്നു വട്ടം അഗ്നിയെ വലംവെച്ച്, ആ അഗ്നിയിലേക്കു കുതിച്ചുചാടി. പക്ഷി തീയിൽച്ചാടിയതു കണ്ട് ആ പ്രാപ്പിടിയൻ മനസ്സിൽ ചിന്തിച്ചു:'ഇനി എന്തു ചെയ്യേണ്ടൂ ഞാൻ? സ്വന്തം കർമ്മംകൊണ്ട് നിന്ദിക്കപ്പെട്ടവനായി ക്രൂരകർമ്മാവായിത്തീർന്ന എനിക്ക് ഭയങ്കരമായ ദുഷ്കർമ്മഫലം കിട്ടും. അതിൽ ഒട്ടും സംശയം എനിക്കില്ല-ഇപ്രകാരം ആ ലുബ്ധകൻ ഹൃദയംനൊന്ത് പലതും പറഞ്ഞു വിലപിച്ചു. ആ ദ്വിജൻ (പക്ഷി) ചെയ്ത ത്യാഗത്തെപ്പറ്റി ഓർത്തോർത്ത് തന്റെ ദുഷ്കർമ്മത്തെ നിന്ദിച്ചു ദുഃഖിച്ചു.'

**147. ലുബ്ധകോപരതം (വ്യാധന്റെ വൈരാഗ്യം) –** ഭീഷ്മൻ പറഞ്ഞു: "ആ കപോതം തനിക്കുവേണ്ടി അഗ്നിയിൽ ദേഹം ചുട്ടതുകണ്ട് ആ ലുബ്ധകൻ, വിശപ്പു സഹിക്കവയ്യാത്തവനായിരുന്നുവെങ്കിലും, ഇപ്രകാരം തന്നെത്താൻ പറഞ്ഞു:'നൃശംസനും അറിവില്ലാത്തവനുമായ ഞാൻ കടുപ്പം ചെയ്തു. കഷ്ടം!എന്തിന്നുവേണ്ടി ഞാൻ ഈ പാപകർമ്മം ചെയ്യുവാൻ പ്രേരിപ്പിച്ചു? എനിക്ക് എന്നെന്നേക്കുമുള്ള നരകം കൈയിലായി. മഹാപാപം ചെയ്തു!'

ഇപ്രകാരം അവൻ തന്നെത്തന്നെ നിന്ദിച്ചു വീണ്ടുംവീണ്ടും പറഞ്ഞു: 'കഷ്ടം! ഞാനെന്തു ജീവിതമാണു നയിക്കുന്നത്? എന്തിന്നുവേണ്ടി ഞാനിങ്ങനെ മഹാപാപിയായി ജീവിക്കുന്നു? വിശ്വസിക്കാൻ കൊള്ളരുതാത്തവനായി, മഹാദുർബുദ്ധിയായി, എപ്പോഴും ചതിക്കുന്നവനായി, ശുഭമായ ഒരു കർമ്മവും ചെയ്യാതെ പക്ഷികളെ പിടിച്ചു ജീവിക്കുന്നത് ഒട്ടും ഗുണമല്ല. ഒരു ഘാതകനായി ഞാൻ ഇനി ജീവിക്കുവാൻ വിചാരിക്കുന്നില്ല. ഈ തൊഴിൽ ഉപേക്ഷിക്കുകതന്നെ. ഇതു തീർച്ചയായും കൊള്ളുകയില്ല. എന്നേക്കൾ എത്രമേലെയാണ് ആ കപോതം. അവൻ തന്റെ ഉടൽ ചുട്ട് ഉപേക്ഷിച്ച് എന്നെ സൽക്കരിച്ചു. ഞാനോ മഹാപാപി! പ്രാപ്പിടിയനായി കരുണയില്ലാത്ത ഘാതകനായി ജീവിക്കുന്നു! ഞാൻ എന്റെ ഇഷ്ടപ്പെട്ട പ്രാണനേയും ഭാര്യയേയും പുത്രന്മാരേയുമൊക്കെ വിടുകയാണ്. ആ മഹാശയനായ കപോതം ആത്മത്യാഗംകൊണ്ട് എനിക്കു നല്കിയ ഉപദേശം ഞാൻ സ്വീകരിക്കുകതന്നെ ചെയ്യുന്നു. ഇന്നുമുതൽ ഞാൻ ഭോഗത്തിന്റെ പിന്നാലെ ഓടുവാൻ വിചാരിക്കുന്നില്ല. എല്ലാ ഭോഗങ്ങളേയും ഉപേക്ഷിച്ച് ഞാൻ എന്റെ ഈ തിന്നുതടിച്ച ഉടലിനെ വേനൽക്കാലത്തെ അല്പജലസരസ്സുപോലെ കൃശമാക്കുവാനാണു വിചാരിക്കുന്നത്. വിശപ്പും ദാഹവും സഹിച്ച് ദേഹം കൃശമാക്കി ഞരമ്പുകൾ പിടയ്ക്കുമാറ് ഉപവാസമനുഷ്ഠിച്ച് ഞാൻ പരലോകഗതിക്കുള്ള കർമ്മങ്ങൾ ചെയ്ത് കാലംകഴിക്കുവാനാണു വിചാരിക്കുന്നത്. അഹോ! എന്തൊരു ത്യാഗം! സ്വന്തം ശരീരം വെടിഞ്ഞ് ആ പ്രാവ് പാന്ഥപൂജ ചെയ്തു! അതുകൊണ്ട് ഈ ഞാൻ ധർമ്മം ആചരിക്കുവാൻതന്നെ തീരുമാനിച്ചു. ധർമ്മംതന്നെ ഏറ്റവും ശ്രേഷ്ഠമായ ഗതി! ധർമ്മിഷ്ഠന്മാരെന്നറിയപ്പെടുന്നവരിൽപ്പോലും ഈ പക്ഷീന്ദ്രനിൽ കണ്ടപോലെ ധർമ്മം കാണപ്പെടുന്നില്ല' എന്നു പറഞ്ഞ് മനസ്സിലുറച്ച് ആ രൗദ്രകർമ്മാവായ ലുബ്ധകൻ സംശിതവ്രതനായി മഹാപ്രസ്ഥാനത്തിന്നൊരുങ്ങി. പിന്നെ അവൻ അവന്റെ കോലും കുറ്റിയും കൂടുമൊക്കെ ദൂരെയെറിഞ്ഞു. താൻ പിടിച്ച പെൺപ്രാവിനേയും വിട്ടയച്ചു.

**148. കപോതസ്വർഗ്ഗഗമനം (കപോതിയുടെ വിലാപവും അഗ്നിപ്രവേശവും) –** ഭീഷ്മൻ പറഞ്ഞു: "അങ്ങനെ ആ ലുബ്ധകൻ പോയി. പെൺപ്രാവ് സ്വതന്ത്രയായി എങ്കിലും അവൾ ഭർത്താവിനെ ഓർത്തോർത്ത് ദുഃഖിച്ചു കരഞ്ഞ് മെലിഞ്ഞു.

അവൾ പറഞ്ഞു: "ഭർത്താവേ, പ്രാണനാഥാ, ഞാൻ അങ്ങയ്ക്ക് ഒരിക്കലും അപ്രിയം ചെയ്തതായി ഓർക്കുന്നില്ലല്ലോ. മക്കളുണ്ടായാലും വിധവയായ പെണ്ണിന്റെ ദുഃഖത്തിന്ന് എന്താണ് കുറവ്. ഭർത്താവില്ലാതെ തപസ്വിനിയായി ജീവിക്കുന്ന ഞാൻ ബന്ധുക്കൾക്ക് ശോകത്തിന്നല്ലാതെ എന്തിന്നു ജീവിക്കുന്നു! ഞാൻ എന്നും അങ്ങയാൽ ലാളിക്കപ്പെട്ടവളല്ലേ? അങ്ങയുടെ സ്നേഹപൂജ ഏറ്റവളല്ലേ? അങ്ങ് എന്നെ മാനിച്ച് പൂജിച്ചു കലർപ്പുകൂടാതെ ഹൃദയംകവരുന്ന മധുരമായ വാക്കുകൊണ്ട് എന്നെ നീ സന്തോഷിപ്പിച്ചു. മലമുകളിലും താഴ്വരയിലും, ഗഹ്വരങ്ങളിലും, പുഴക്കരയിലും, മരക്കൊമ്പിലും നിന്നോടുചേർന്ന് ഞാൻ കളിച്ചുനടന്നു. മാരകേളിയിൽ മുഴുകി. നിന്നോടുകൂടി രസമായി ആകാശദേശത്തിൽ വിഹരിച്ചു. അങ്ങനെ നിന്നോടുകൂടി രമിച്ച ഞാൻ, എന്റെ പ്രാണനാഥാ, ഏകാകിനിയായിട്ടല്ലേ ഇവിടെ കഴിയുന്നത്! അച്ഛൻ മിതമായി മകൾക്കു വേണ്ടതു നല്കും. ഭ്രാതാവും മിതമായ സൗഖ്യം നല്കും. മകനും മിതമായ സുഖങ്ങൾ മാതാവിന്നു നല്കും. എന്നാൽ അമിതമായി നല്കുന്ന ഭർത്താവിനെ ആരാണ് ആദരിക്കാതിരിക്കുക? കാന്തന്ന് കാന്തയിലുള്ള സ്നേഹാദരങ്ങൾക്കും, സുഖസൗകര്യദാനങ്ങൾക്കും വല്ല അതിർത്തിയുമുണ്ടോ? അമിതമായ കാരുണ്യം ചൊരിയുന്ന ഭർത്താവിനോട് തുല്യമെന്തുണ്ട്, സാധ്വിക്ക്? ഭർത്താവിന്നു തുല്യമായി നാഥൻ ഇല്ല. ഭർത്താവിന്നു തുല്യമായ സുഖം മറ്റൊന്നുമില്ല. നാരിക്ക് എല്ലാ സ്വത്തും ഉപേക്ഷിക്കാം, ഭർത്താവിനെ ഉപേക്ഷിക്കാവതല്ല. അതിനേക്കാൾ വിലമതിക്കുന്ന ഒരു കല്പകതരു മറ്റെന്തുണ്ട് ഒരു പെണ്ണിന്ന്? നാഥാ, ഭവാനെക്കൂടാതെ ഞാൻ ജീവിക്കുവാൻ വിചാരിക്കുന്നില്ല. ഭർത്താവില്ലാതെ ഏതു പതിവ്രതയായ നാരിയാണ് ജീവിക്കുക?' ഇപ്രകാരം കരുണയോടുകൂടി, മഹാസങ്കടത്തോടെ അവൾ ഇരുന്നു വിലപിച്ചു. സഹിക്കവയ്യാത്ത വിരഹവേദനമൂലം അവൾ കത്തുന്ന കാട്ടുതീയിൽച്ചെന്നു ചാടി. ആ ചെന്തീയിൽ പൊരിഞ്ഞ ഉടനെ അവൾ ചിത്രാംഗദം ചാർത്തി പ്രശോഭിക്കുന്ന അവളുടെ ഭർത്താവിനെ കണ്ടു. വിമാനത്തിൽ പുണ്യവാന്മാരായ ദേവന്മാർ അദ്ദേഹത്തെ പൂജിക്കുന്നതായി അവൾ കണ്ടു. ചിത്രമാല്യങ്ങളും, ചിത്രാംബരങ്ങളും ചാർത്തി, സർവ്വാഭരണഭൂഷിതനായി, മനോഹരനായി, പുണ്യകർമ്മാക്കൾ ചേർന്നിരിക്കുന്ന വിമാനങ്ങളുടെ സമൂഹത്തോടെ തന്റെ കാന്തൻ പൂജിതനായി പ്രശോഭിക്കുന്നത് അവൾ കണ്ടു, അവൻ സ്വർഗ്ഗത്തിലേക്കുയരുന്നതായും അവൾ കണ്ടു. അങ്ങനെ സ്വർഗ്ഗംപൂകുന്ന ഭർത്താവിനെ അവളും അനുഗമിച്ചു. അവൻ തന്റെ ഭാര്യയോടുചേർന്നു. അങ്ങനെ രണ്ടുപേരും ദേവപൂജയേറ്റ് സ്വർഗ്ഗത്തിൽ രമിച്ചു."

**149. ലുബ്ധകന്റെ സ്വർഗ്ഗഗമനം –** ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! ലുബ്ധകൻ കാട്ടിൽ നില്ക്കുമ്പോൾ ആ ദമ്പതികൾ വിമാനത്തിൽ ഇരുന്ന് സ്വർഗ്ഗത്തിലേക്കുയരുന്നത് അവൻ കണ്ടു. അവനും ആ സ്വർഗ്ഗഗതി ലഭിക്കണമെന്ന് ചിന്തയുണ്ടായി. അവൻ തപസ്സുചെയ്ത് മോക്ഷം നേടുവാൻതന്നെ തീർച്ചയാക്കി. അവൻ മഹാപ്രസ്ഥാനത്തിന്നുതന്നെ ഒരുങ്ങി. ആ പ്രാപ്പിടിയനായ വേടൻ നിശ്ചലനായി തപസ്സുചെയ്തു. വായു മാത്രം ഭക്ഷിച്ച് നിർമ്മമനായി സ്വർഗ്ഗം കാംക്ഷിച്ച് മനസ്സിനെ അടക്കി തപോവൃത്തി സ്വീകരിച്ചു. ആ തപസ്സിൽ വിശപ്പും ദാഹവും അടക്കി അവൻ ഇരുന്നു. അങ്ങനെയിരിക്കുമ്പോൾ അവന്റെ കണ്ണിന്നു മുമ്പിൽ വിശാലമായ ഒരു പൊയ്ക കണ്ടു. ഹൃദയം കവരുന്ന പൊൻ താമരപ്പൂക്കൾ വിടർന്ന് കാറ്റിൽ ചാഞ്ചാടുന്നു. ശീതജലമായ ആ പൊയ്കയിൽ അന്നങ്ങൾ തത്തിക്കളിക്കുന്നു. ശുഭമായ, ആ ഹൃദയഹാരിയായ പൊയ്ക കണ്ടപ്പോൾ, ദാഹിച്ചു പൊരിയുന്ന ആ വേടൻ വെള്ളം കുടിക്കുവാൻ ഒരുങ്ങിയില്ല. അവൻ മനസ്സിനെ അടക്കി അവിടെനിന്നു നടന്നു. അതിനെ നോക്കാതെതന്നെ സംഹൃഷ്ടമായ മനസ്സോടെ ആ ലുബ്ധകൻ ചെന്നായ്ക്കൾ കൂടുന്ന ഗഹനകാനനത്തിലേക്കു കടന്നു. മഹാധീരനായ അവൻ കാട്ടിൽക്കയറുമ്പോൾ മുള്ളുകൾ ദേഹത്തിൽ കുത്തിക്കീറി അവനെ തടഞ്ഞു. അവൻ നിന്നില്ല. അവൻ മുന്നോട്ടു കേറി മുള്ളേറ്റ് ദേഹം മുറിഞ്ഞു വ്രണപ്പെട്ടു. ചോരയിൽ മുഴുകി. അവൻ ആ വിജനമായ കാട്ടിൽ, ഹിംസ്രജന്തുക്കൾ നിറഞ്ഞ കാട്ടിൽ, ചുറ്റുത്തിരിഞ്ഞു.

ആ കാട്ടിൽ വലിയ മരങ്ങൾ കൊടുങ്കാറ്റിൽ പരസ്പരം ഉരസുകയാൽ തീയുണ്ടായി. ഭയങ്കരമായ കാട്ടുതീ ഉയർന്നു. വൃക്ഷങ്ങൾ തിങ്ങി ലതകൾ പടർന്നുകിടക്കുന്ന ആ മഹാവനം ഭയങ്കരമായ അഗ്നി പിടിപ്പെട്ട് യുഗാന്തകാലത്തെ അഗ്നിപോലെ വളർന്നു. കാറ്റേറ്റ് ജ്വാലയുയർന്ന്, അഗ്നി പാളി, തീപ്പൊരിചിന്നി, മൃഗപക്ഷികൾ ചുറ്റുന്ന ആ കൊടുംകാട് ചുട്ടെരിച്ചു. ലുബ്ധകൻ ആ ചെന്തീ നോക്കി. അവൻ ഭയപ്പെട്ടില്ല. ഈ ചെന്തീയിൽച്ചാടി ദേഹം വെടിയുവാൻ അവൻ ചിന്തിച്ചു. ക്ഷണത്തിൽ കത്തി ജ്ജ്വലിക്കുന്ന ആ ചെന്തീയിലേക്ക് അവൻ കുതിച്ചു. ഹേ ഭാരതസത്തമാ, ആ വ്യാധൻ ആ തീയിലേക്ക് ചാടി അതിൽക്കിടന്ന് വെന്ത് വെണ്ണീറായി. പാപം നീങ്ങിയ ആ ലുബ്ധകൻ പരമമായ സിദ്ധിയെ പ്രാപിച്ചു.

അവൻ ദുഃഖം വെടിഞ്ഞ് സ്വർഗ്ഗത്തിൽ പ്രവേശിച്ചു. ഇന്ദ്രനോടു കൂടെ യക്ഷസിദ്ധന്മാരുടേയും ഗന്ധർവ്വന്മാരുടേയും മദ്ധ്യത്തിൽ ഇന്ദ്രതുല്യനായി ശോഭിച്ചു.

ഇപ്രകാരം ആ കപോതവും, പതിവ്രതയായ കപോതികയും, പുണ്യകർമ്മത്താൽ വേടനും, അങ്ങനെ മൂന്നുപേരും ഒപ്പം സ്വർഗ്ഗത്തെ പ്രാപിച്ചു.

ഇപ്രകാരം ഭർത്താവിനെത്തന്നെ പിൻതുടരുന്ന അംഗന ഭർത്താവിനോടുകൂടി സ്വർഗ്ഗത്തിൽ ഉടനെ കപോതികയെപ്പോലെ വാഴും. അങ്ങനെതന്നെ പണ്ട് മഹാബലവാനായ വേടനും സ്വർഗ്ഗത്തെ പ്രാപിച്ചു. വിശിഷ്ടമായ ഗതി പുണ്യകർമ്മംമൂലം കപോതത്തിന്നും സിദ്ധിച്ചു.

ഈ കപോതത്തിന്റെ കഥ ആരു നിത്യവും കേൾക്കുന്നുവോ, ആർ നിത്യവും പറയുന്നുവോ, ആർ നിത്യവും സസന്തോഷം സ്മരിക്കുന്നുവോ, അവന്ന് ഒരുവിധം അശുഭവും വന്നു ചേരുന്നതല്ല. ഹേ ധർമ്മിഷ്ഠസത്തമാ, ഈ ധർമ്മം മഹത്താണ്. പാപം ഏറുന്ന ഗോഹത്യ ചെയ്യുന്നവന്നും അവന്റെ പാപം ഈ കഥ ശ്രദ്ധാപൂർവ്വം കേട്ടാൽ നീങ്ങും.

എന്നാൽ ശരണാഗതന്മാരെ സംഹരിക്കുന്നവന്ന് ഒരു കാലത്തും ഒന്നുകൊണ്ടും ഗതികിട്ടുകയില്ല. അതിന്നു പ്രായശ്ചിത്തമില്ല പാപത്തെ നശിപ്പിക്കുന്ന ഈ ഇതിഹാസം കേൾക്കുകയാണെങ്കിൽ കേൾക്കുന്നവന്റെ സകല ദുർഗ്ഗതിയും നീങ്ങി അവൻ സ്വർഗ്ഗലോകത്തിൽ സുഖമായി എത്തുന്നതാണ്.''

**150. ഇന്ദ്രോതപാരിക്ഷിതീയം (ജനമേജയന്റെയും ഇന്ദ്രോതന്റെയും കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭാരതസത്തമാ, ഒരുത്തൻ പാപം കരുതിക്കൂട്ടിയല്ലാതെ ചെയ്യുകയാണെങ്കിൽ, അറിയാതെ ചെയ്യുന്ന ആ പാപം ഒഴിഞ്ഞുപോകുവാൻ എന്താണു ചെയ്യേണ്ടതെന്ന് പറഞ്ഞുതരണേ!''

ഭീഷ്മൻ പറഞ്ഞു: "ഇക്കാര്യത്തിൽ ഞാൻ നിന്നോട് ഒരു കഥ പറയാം. പുരാണഋഷിമാർ നിർമ്മിച്ചതാണ് ആ കഥ. ജനമേജയരാജാവിനോടു പണ്ട് ഇന്ദ്രോതൻ എന്ന ശൗനകൻ പറഞ്ഞതാണ്.

പണ്ട് പരീക്ഷിത്തിന്റെ പുത്രനായ ജനമേജയൻ എന്നു പേരായ ഒരു രാജാവുണ്ടായിരുന്നു. താൻ അറിയാതെ ഒരു ബ്രഹ്മഹത്യാപാപംചെയ്യുന്നതിനിടയായി. തന്മൂലം ആ രാജാവിനെ പുരോഹിതനോടുകൂടി ബ്രാഹ്മണർ ഉപേക്ഷിച്ചു. അങ്ങനെ എല്ലാ ബ്രാഹ്മണരാലും ഉപേക്ഷിക്കപ്പെട്ട അവൻ രാപ്പകൽ ഇരുന്നു വ്യസനിച്ച് കാട്ടിലേക്കുപോയി. നാട്ടുകാരും അവനെ ഉപേക്ഷിക്കുകയാൽ അവൻ കാട്ടിൽച്ചെന്ന് വലിയ തപസ്സിൽ ഏർപ്പെട്ടു. അത്യധികമായ പശ്ചാത്താപംമൂലം അവൻ ശുഭമായ തപസ്സിൽത്തന്നെ മുഴുകി.

അങ്ങനെ ആ കാട്ടിൽവെച്ച് വളരെ തപസ്വികളായ ബ്രാഹ്മണരെ ചെന്നുകണ്ട് താൻചെയ്ത ബ്രഹ്മഹത്യാപാപത്തിന്ന് എന്താണു പ്രതിവിധി എന്നന്വേഷിച്ച് വളരെ സ്ഥലങ്ങളിലെല്ലാം സഞ്ചരിച്ചു. പാപകൃത്യംമൂലം ദുഃഖിക്കുന്ന ജനമേജയരാജാവ് തന്റെ അന്വേഷണത്തിൽ ഇന്ദ്രോതനെന്ന ശൗനകമുനിയെ കണ്ടു. മുനിയെ വണങ്ങി, കുമ്പിട്ട്, വളരെ സന്തോഷിച്ചു നിന്നു. അപ്പോൾ മുനി രാജാവിനോടു പറഞ്ഞു:'എടോ രാജാവേ, നീ എന്തിന്ന് എന്റെ അടുത്തുവന്നു? നീ മഹാപാപിയാണ്. നീ ഭ്രൂണഹത്യാപാപത്തിന്ന് പാത്രവാനായിരിക്കുന്നു. നീ എന്തുചെയ്യുവാൻ പോകുന്നു? നീ ഞങ്ങളെ ഒരിക്കലും തൊട്ടുപോകരുത്. പോകൂ! പോകൂ! നീ ഇവിടെ നില്ക്കരുത്. മഹാപാപീ! നീ ഇവിടെ നില്ക്കുന്നത് ഞങ്ങൾക്കു പ്രീതികരമല്ല. നിന്റെ ഗന്ധംതന്നെ രക്തത്തിന്റേതാണ്. നിന്നെ കാണുന്നതുതന്നെ അശുഭദർശനമാണ്. അശുഭനായ നീ ശുഭനെപ്പോലെ സഞ്ചരിക്കുന്നു. നീ ജീവച്ഛവമാണ്. പോകൂ! ബ്രഹ്മഘാതി, അശുദ്ധാ! പാപത്തെത്തന്നെ ചിന്തിക്കുന്നവനേ, നീ ഉണരുന്നു! ഉറങ്ങുന്നു! നില്ക്കുന്നു! അതുകൊണ്ടൊക്കെ എന്തുകാര്യം? പരമമായ അസുഖമാണ് നീ നല്കുന്നത്. എന്തു കാര്യമുണ്ട് നിന്റെ ജീവിതംകൊണ്ട്? രാജാവേ, നിന്റെ ജീവിതം പാഴിലാണ് ക്ലിഷ്ടനെപ്പോലെ എന്തിന്ന് ജീവിക്കുന്നു? നീ പാപത്തിന്നു തീർന്നവനാണ്. നീ കർമ്മംകൊണ്ട് ഹീനനാണ്.

പിതാക്കന്മാർ തങ്ങൾക്ക് വളരെ മംഗളശീലന്മാരായ മക്കളുണ്ടാകുവാൻ പ്രാർത്ഥിക്കുന്നു. തപോയജ്ഞങ്ങളാലും, ദാനങ്ങളാലും, തപോവൃത്തിയാലും പുരുഷന്മാർ സൽസന്താനങ്ങളുണ്ടാകുവാൻ ആഗ്രഹിക്കുന്നു. നോക്കൂ! നിന്റെ പിതൃവംശം നീ കാരണം നരകത്തിലായിരിക്കുന്നു. അവർക്ക് നിന്നിലുള്ള ശുഭാശംസകളെല്ലാം നിഷ്ഫലമായിരിക്കുന്നു. ആരെ പൂജിച്ച് ലോകർ സ്വർഗ്ഗത്തേയും, ആയുസ്സിനേയും, കീർത്തിയേയും പ്രാപിക്കുന്നുവോ, അവരിൽ നീ ദ്വേഷമാണ് ജനിപ്പിച്ചത്. നീ അത്യന്തം നിരർത്ഥകനായിരിക്കുന്നു. നീ ഈ ലോകംവിട്ട് തലകീഴായി പതിക്കും. പാപത്തിനാൽ നിനക്ക് അനേകം നൂറ്റാണ്ടു കാലം നാശം സംഭവിച്ചുകൊണ്ടിരിക്കും. കഴുകന്മാരും, നത്തുകളും, മയിലുകളും , ഇരുമ്പുകൊക്കുള്ള ഖഗങ്ങളും നിന്നെ കൊത്തിക്കീറും. വീണ്ടും വീണ്ടും നീ ഭൂമിയിൽ പാപയോനിയിൽ വന്ന് പിറക്കും. രാജാവേ, നീ ഇത് ഇല്ലെന്നു വിചാരിക്കുന്നുണ്ടോ? നിനക്കു സ്വർഗ്ഗം ഇല്ല തീർച്ച! നിന്നെ, നിന്റെ ദുശ്ചേഷ്ടിതത്തെ, യമാലയത്തിൽവെച്ചു യമദൂതർ ഓർമ്മപ്പെടുത്തും.''

**151. ഇന്ദ്രോതപാരിക്ഷിതീയം (ജനമേജയന്റെയും ഇന്ദ്രോതന്റെയും കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം അധിക്ഷേപിച്ചു പറയുന്ന മുനിയോട് ജനമേജയരാജാവ് വിഷാദത്തോടെ പറഞ്ഞു:'ഞാൻ നിന്ദ്യനാണ്, അധിക്ഷേപാർഹനാണ്, ധിക്കാരിയാണ്. ഈ കൊള്ളരുതാത്തവനായ പാപി അങ്ങയെ വണങ്ങുന്നു. അങ്ങ് എന്നിൽ പ്രസാദിക്കണം. എന്റെ ദുഷ്കൃതം വലിയതുതന്നെ. ഞാൻ അഗ്നിയിൽ വീണവനെപ്പോലെ വെന്തുരുകുകയാണ്. ഞാൻ ചെയ്ത ദുഷ്കൃതം ചിന്തിച്ചിട്ട് എന്റെ മനസ്സിനു ഒരു പൊറുതിയും കിട്ടുന്നില്ല. യമന്റെ ഉഗ്രമായ ശിക്ഷയ്ക്ക് ഞാൻ പാത്രമാകുമെന്ന് ഭയപ്പെടുന്നു. എന്റെ മനസ്സിലുള്ള ആ ശല്യം പറിച്ചുനീക്കാതെ ഞാൻ എങ്ങനെ സമാധാനമായി ജീവിക്കും? അങ്ങ് എന്റെ നേരെ കോപിക്കരുതേ! എന്നിൽ പ്രസാദിക്കണേ! എനിക്കു വേണ്ടതെന്തെന്ന് ഹേ! ശൗനകമുനേ, പറഞ്ഞുതന്നാലും. ഞാൻ വീണ്ടും വിപ്രനിൽ ഭക്തനായി ഇതാ നില്ക്കുന്നു. എന്റെ കുലം നശിക്കാതിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങ് അനുഗ്രഹിക്കണേ! ബ്രഹ്മഹത്യാപാപം ചെയ്തവർക്ക് യാതൊരു ഗതിയുമില്ലെന്ന് ഞാൻ കരുതുന്നു. വേദജ്ഞരോട് സംസർഗ്ഗവും അനുഗ്രവും ലഭിക്കാത്തവർക്കു യാതൊരു രക്ഷയുമില്ലെന്നു ഞാൻ കരുതുന്നു. ഞാൻ ആത്മാവിനെ വെറുത്തുകൊണ്ട് അങ്ങയോട് ഒന്നു പറയുന്നു. ദരിദ്രന്മാരെ നിസ്സംഗർ എന്നപോലെ വീണ്ടും ഭരിച്ചാലും യജ്ഞം ചെയ്യാത്തവർ ഒരിക്കലും സ്വർഗ്ഗലോകം നേടുകയില്ല. പുളിന്ദന്മാരും ശബരന്മാരും എന്നപോലെ അവർ നരകത്തിൽത്തന്നെ വസിക്കും. അറിവില്ലാത്ത ശിഷ്യന്നു പ്രാജ്ഞനായ ഗുരുവെന്നപോലെയും അറിവില്ലാത്ത മകന്ന് അച്ഛൻ എന്നപോലെയും

അങ്ങ് എനിക്കുവേണ്ട അറിവ് ഉപദേശിക്കണേ! ബ്രാഹ്മണാ, ഞാൻ അങ്ങയോടു യാചിക്കുന്നു.'''

ശൗനകൻ പറഞ്ഞു: "അറിവില്ലാത്തവൻ തെറ്റുചെയ്തു എന്നതിൽ എന്താണ് അത്ഭുതം? എന്നാൽ അറിവുള്ളവൻ അവനിൽ ഒരിക്കലും കോപിക്കുകയില്ല. കോപിക്കാൻ പാടില്ലാത്തതാണ്. അറിവിന്റെ ഉന്നതശൃംഗത്തിൽ എത്തി ദുഃഖത്തിന്റെ മറുകരകണ്ടവൻ ദുഃഖിതജനങ്ങളെ എങ്ങനെയാണു ദർശിക്കുന്നത് എന്നറിയാമോ? ബോധവാനായ മനുഷ്യൻ കുന്നിന്റെ മുകളിൽനിന്നു താഴെനില്ക്കുന്നവരെ നോക്കുന്നതുപോലെയാണു കാണുക. അതുകൊണ്ട് ജ്ഞാനി ഒരിക്കലും അജ്ഞന്മാരെ കുറ്റം പറയുകയില്ല. അവൻ അത്ഭുതപ്പെടുകയുമില്ല. ഇങ്ങോട്ട് ആക്ഷേപിച്ചാലും ജ്ഞാനിയായവൻ യാതൊരു ഭാവഭേദവും കാണിക്കുകയില്ല. അല്ലയോ രാജാവേ, ഞാൻ ഭവാന്റെ വീര്യങ്ങളൊക്കെ അറിയുന്നു. വേദശാസ്ത്രത്തിന്റെ മഹത്ത്വവും അറിയുന്നു. അങ്ങ് സമാശ്വസിച്ചാലും. അങ്ങയ്ക്കു ബ്രാഹ്മണൻ മാത്രമേ ശരണമുള്ളൂ! നിന്നോടു ബ്രാഹ്മണൻ ക്ഷമിക്കുകയാണെങ്കിൽ അത് നിനക്ക് സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം തുറന്നുതരും. നീ ചെയ്ത തെറ്റിൽ നീ വീണ്ടു വീണ്ടും പശ്ചാത്തപിക്കുകയാണെങ്കിൽ അത് നിന്റെ കാഴ്ചപ്പാടിനെ തെളിയിക്കും. നീ ധർമ്മമെന്തെന്നു ദർശിക്കും. അതുകൊണ്ട് നീ ശരിയായ മാർഗ്ഗത്തിലെത്തും. നീ ധർമ്മത്തെത്തന്നെ ചിന്തിക്കുക."

ജനമേജയൻ പറഞ്ഞു: "അല്ലയോ മഹർഷേ! ഞാൻ ചെയ്ത പാപത്തിൽ ദുഃഖിക്കുന്നു. ധർമ്മലോപം വന്നുചേരാതിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഞാൻ അതിന്ന് ശ്രമിക്കുന്നു. അങ്ങനെയാകാൻ ഇച്ഛിക്കുന്ന ഭക്തനായ എന്നിൽ ഹേ കൗശികാ, ഭവാൻ കനിഞ്ഞാലും!

ശൗനകൻ പറഞ്ഞു: "ഡംഭവും, മാനവും എല്ലാം വിട്ടുകളഞ്ഞ് നിർവ്യാജം നീ നിന്റെ പ്രീതിക്കായി ആഗ്രഹിക്കുക. എല്ലാ ഭൂതങ്ങളുടെ ഹിതവും അങ്ങ് ചെയ്യുക. നീ ധർമ്മത്തെത്തന്നെ ചിന്തിക്കുക. ഭയം, കൃപണത, ലോഭം എന്നിവ കൂടാതിരിക്കുവാൻ ഞാൻ നിന്നോട് പറയുന്നു. വിപ്രന്മാരോടുകൂടെ ഞാൻ പറയുന്ന സത്യമായ മൊഴി നീ കേൾക്കുക. എനിക്കു യാതൊരു പ്രതിഫലവും ആവശ്യമില്ല. നിന്നെ ധർമ്മതല്പരനാക്കണം എന്ന ധർമ്മവിചാരം മാത്രമേ എന്നിലുള്ളു. പാപിയായ നിനക്ക് ഉപദേശം തരുന്നതറിഞ്ഞാൽ പലരും എന്നെ ശകാരിക്കും. 'ഛീ ഛീ' എന്നു പുച്ഛിക്കും. 'അസംബന്ധം അന്യായം' എന്നു വിളിച്ചുപറയും. സുഹൃത്തുക്കൾ എന്നെ ധിക്കരിക്കും. എന്നാൽ ചില മഹാപ്രാജ്ഞന്മാർ കാര്യത്തിന്റെ തത്ത്വം ശരിക്കും മനസ്സിലാക്കും. ശരിക്കും ഞാൻ പറയുന്നത് ഗ്രഹിക്കുകയാണെങ്കിൽ എന്റെ ആബന്ധുമിത്രങ്ങളുടെ, അവരുടെ ജീവിതദുഃഖം നശിക്കാതിരിക്കയില്ല. കുട്ടീ, ബ്രാഹ്മണരെക്കുറിച്ച് എന്റെ അഭിപ്രായമെന്തെന്നു നീ ധരിക്കുക! ഹേ ഭാരതസത്തമാ! ബ്രാഹ്മണർക്ക് നീ യാതൊരു ദ്രോഹവും ഇനി ചെയ്യരുത്. നീ മൂലം അവർ ക്ഷേമത്തോടെ വർത്തിക്കുമാറാകട്ടെ! 'ഞാൻ ഇനി ബ്രാഹ്മണദ്രോഹം ചെയ്യുന്നതല്ല' എന്നു ശപഥം ചെയ്യുക."

ജനമേജയൻ പറഞ്ഞു: "അല്ലയോ മുനേ, ഞാൻ അങ്ങയുടെ പാദങ്ങൾ പിടിച്ചു ശപഥം ചെയ്യുന്നു. ഞാൻ ഒരിക്കലും മനസ്സാലും, വാക്കാലും, കർമ്മത്താലും, ബ്രാഹ്മണദ്രോഹം ചെയ്യുന്നതല്ല."

**152. ഇന്ദ്രോതപാരിക്ഷിതീയം (ജനമേജയന്റെയും ഇന്ദ്രോതന്റെയും കഥ അവസാനം)** – ശൗനകൻ പറഞ്ഞു: "അങ്ങനെ നീ തീർച്ചയാക്കി ശപഥം ചെയ്ത നിലയ്ക്ക്, ദുഃഖിക്കുന്നവനായ നിന്നോട് ഞാൻ ധർമ്മം ഉപദേശിക്കാം. ശ്രീമാനും മഹാബലനും തുഷ്ടനുമായ നീ ധർമ്മത്തെ ആദരിക്കുകയാണല്ലോ. മുമ്പെ സർവ്വശക്തനായി, എന്തും ചെയ്യുവാൻ കെല്പുള്ളവനായി, ദാരുണനായി നിന്ന നീ ഇപ്പോൾ ഇത്തരം ഒരു മനോഭാവം കൈക്കൊണ്ടതിൽ ഞാൻ അത്ഭുതപ്പെടുന്നു. സന്മനോഭാവത്താൽ രാജാവ് ജീവജാലങ്ങളെ സംരക്ഷിക്കുന്നു. ജനങ്ങൾ രാജാവിനെ ഭയപ്പെടുന്നു. രാജാവ് വിചാരിച്ചാൽ സർവ്വവും ഭസ്മമാക്കിക്കളയും എന്ന് ഒരു ഭയം ജനങ്ങൾക്കുണ്ട്. അപ്രകാരം നില്ക്കുന്ന ഭവാൻ ധർമ്മത്തെ സംരക്ഷിക്കുകയാണല്ലോ. അല്ലയോ ജനമേജയാ, എന്തിനും കഴിവുള്ളവനായ ഭവാൻ ഇത്തരത്തിൽ ഭക്ഷ്യഭോജ്യങ്ങളെയൊക്കെ ഉപേക്ഷിച്ച് തപോവൃത്തി സ്വീകരിച്ചു കഷ്ടപ്പെടുന്നു എന്നു കേൾക്കുമ്പോൾ നീ ബാധയേല്പിച്ചവർക്കൊക്കെ ഒരത്ഭുതം നിന്നെക്കുറിച്ചുളവാകുന്നു. ജനമേജയാ! ദാനശീലന്റെ ദൗർലഭ്യം, തപസ്വിയുടെ കൃപണത്വം ഇവ ആശ്ചര്യമല്ലെന്നു പറയുന്നു. അവ നില്ക്കുന്നത് ദൂരത്തല്ല. നല്ലപോലെ നോക്കിക്കാണാത്തതൊക്കെ കൃപണത്വമാണ്. നല്ലപോലെ കാര്യം നോക്കിക്കണ്ട് പ്രവർത്തിച്ചാൽ അതിൽ എല്ലായ്പോഴും ഗുണം ഉണ്ടാകും.

യജ്ഞം, ദാനം, വേദം, ദയ, സത്യം ഇവ അഞ്ചും രാജാവേ, പവിത്രങ്ങളാകുന്നു. ആറാമത്തേത് തപസ്സും. ഈ തപോവൃത്തി രാജാക്കന്മാർക്കെല്ലാം ശോഭനവും പുണ്യവുമാണ്. ജനമേജയാ, അത് സ്വീകരിച്ചാൽ നീ മുഖ്യമായ ധർമ്മം നേടും.

പുണ്യമായ ദേശത്തിൽ പോകുന്നത് പവിത്രമാണ്. ഏറ്റവും ഉത്തമമാണ്. അതിന്ന് പ്രമാണമായി യയാതി പാടിയ ഗാഥ ഇന്നും നടപ്പുണ്ട്. മനുഷ്യൻ ആയുസ്സോടുകൂടിയിരിക്കുമ്പോൾ ഏകാന്തമായി യജ്ഞം ചെയ്ത് സന്ന്യസിച്ചു തപിക്കേണ്ടതാണ്. കുരുക്ഷേത്രം പുണ്യമാണ്. കുരുക്ഷേത്രത്തിൽ പുണ്യമായ ഇടം സരസ്വതീനദീതടമാണ്. സരസ്വതീതീർത്ഥത്തിൽ ഏറ്റവും പ്രധാനമായ ഇടം പൃഥൂദകതീർത്ഥമാണ്. ആ പുണ്യജലത്തിൽ കുളിച്ച് ആചമിച്ചാൽ മരണത്തിന്റെ സങ്കടം ബാധിക്കയില്ല. മഹാസരഃ പുഷ്കരങ്ങൾ, പ്രഭാസോത്തരമായ മാനസസരസ്സ്, കാലോദകം ഇവിടെയെല്ലാം ചെന്ന് സ്നാനം ചെയ്യാതെ ജീവിച്ചിട്ട് എന്തു കാര്യം? ആയുസ്സുള്ളവൻ അവിടെയൊക്കെപ്പോയി കുളിച്ച് ആചമിക്കണം.

സരസ്വതീനദിയുടെയും ദൃഷദ്വതിയുടെയും സംഗമം, മാനസം എന്നീ രണ്ടു പുണ്യതീർത്ഥങ്ങളിലും പോയി സ്വാദ്ധ്യായശീലന്മാർ സ്നാനംചെയ്യണം. പുണ്യങ്ങളിൽ ത്യാഗധർമ്മമാണ് സന്ന്യാസം എന്നു മനു പറയുന്നു. അതിനെപ്പറ്റി സത്യവാൻ ചൊല്ലിയ ഗാഥകൾ പുകഴ്ത്തുന്നുണ്ട്. സത്യവാനായ കുമാരൻ പുണ്യവാനോ പാപിയോ അല്ല. ഒരു ജീവിക്കും ദുഃഖവുമില്ല സുഖവുമില്ല. അങ്ങനെ പ്രകൃതിയുമായി ലയിച്ച് എല്ലാവിധ സംസർഗ്ഗവും പൂണ്ടവർക്ക്, പുണ്യവും പാപവും നശിച്ചു ജീവൻ വിടുന്നവർക്ക്, മോക്ഷം ലഭിക്കും.

രാജാവ് ചെയ്യേണ്ടവയിൽ ശ്രേഷ്ഠമെന്താണെന്ന് പറയാം. ബലംകൊണ്ടും സംവിഭാഗംകൊണ്ടും സ്വർഗ്ഗം പ്രാപിക്കുകയാണ് രാജാവേ വേണ്ടത്. ബലവും ഓജസ്സുമുള്ളവനും ധർമ്മത്തിൽ പ്രഭുവുമായ നരൻ അതാണ് ചെയ്യേണ്ടത്.

ഹേ രാജാവേ, ബ്രാഹ്മണർക്ക് സുഖത്തിന്നുവേണ്ടി നീ ഭൂമി പാലിക്കുക. മുമ്പേ അവരെ നിന്ദിച്ച ഭവാൻ അവരെ സന്തോഷിപ്പിക്കുക. അവരെ പലവട്ടം ചവിട്ടിത്താഴ്ത്തി തള്ളിനീക്കി എങ്കിലും തന്നെപ്പോലെതന്നെ അവരേയും പരിഗണിച്ച് 'ഞാൻ വിപ്രരെ കൊല്ലുകയില്ല' എന്ന് നീ തീരുമാനിക്കുക. സ്വകീയമായ കർമ്മങ്ങളിലേർപ്പെട്ട് ഏറ്റവും നിഃശ്രേയസമായ കാര്യം ചെയ്യൂക. മഞ്ഞ്, തീയ്, അന്തകൻ ഇവർക്കു തുല്യമാണ് രാജാവ്. ചിലർ മഞ്ഞുപോലെ ശീതളന്മാരായിരിക്കും. ചിലർ തീപോലെ ക്രൂരന്മാരായിരിക്കും. ചിലർ അന്തകനെപ്പോലെ ഭയങ്കരന്മാരായിരിക്കും. ചിലർ കലപ്പ (കരി)പോലെ സർവ്വശത്രുക്കളേയും വേരോടെ പിഴുതുമറിക്കുന്നവരാകും. ചിലർ ഇടിത്തീപോലെ പെട്ടെന്ന് ശത്രുക്കളെ വീഴ്ത്തുന്നവരായിരിക്കും. തനിക്കുതന്നെ നാശം വരാതിരിക്കുവാൻ സൂക്ഷിക്കുന്നവൻ ഒരിക്കലും തന്റെ കർമ്മത്തിൽ കനത്ത ക്രൗര്യങ്ങൾ കലർത്തരുത്, സാമാന്യമായ കാര്യത്തിലും, പ്രത്യേക കാര്യത്തിലും അതു ചെയ്യരുത്.

ചെയ്ത കർമ്മത്തിൽ മനസ്സുചുട്ട് പശ്ചാത്തപിക്കുന്നവനിൽനിന്ന് അവൻ ചെയ്ത പാപം ഒഴിഞ്ഞുപോകും. ഇനി പാപം

ചെയ്യുകയില്ല എന്നു നിശ്ചയിച്ചിരിക്കെ രണ്ടാമതും പാപംചെയ്താൽ അതും പശ്ചാത്താപംകൊണ്ട് നീങ്ങും. മൂന്നാമതും അതേ പാപം ചെയ്തിട്ടു പശ്ചാത്തപിച്ച്, ശപഥംചെയ്ത്, ഉള്ളുരുകി വിരമിച്ചാൽ ആ പാപവും നീങ്ങും. ശുചിയായ തീർത്ഥസഞ്ചാരി ഇപ്രകാരം പല ദോഷങ്ങളിൽനിന്നും വിട്ടുനില്ക്കും.

ഐശ്വര്യം കാംക്ഷിക്കുന്ന പുരുഷൻ എപ്പോഴും മംഗളമായ കാര്യമേ ചെയ്യാവൂ.സുഗന്ധവസ്തുകൊണ്ട് വ്യാപാരം ചെയ്യുന്നവനിൽ ആ വാസന എപ്പോഴും ഉണ്ടാകും. ദുർഗ്ഗന്ധവസ്തുവിനെ സേവിക്കുന്നവനിൽ എപ്പോഴും ദുർഗ്ഗന്ധമുണ്ടാകും. അവരവർ ഭജിക്കുന്നതിന്റെ ഗുണം അവരവരിൽ കലരുന്നത് നാം കാണുന്നുണ്ടല്ലോ. തപശ്ചര്യാപരനായ പുരുഷനിൽനിന്ന് പാപം വിട്ടൊഴിയും. ഒരു കൊല്ലം അഗ്നിയെ സേവിച്ചാൽ ദ്രോഹംകൊണ്ടുള്ള പാപം വിട്ടൊഴിയും. മൂന്നുവർഷം അഗ്നിയെ ഉപാസിച്ചാൽ ഭ്രൂണഹത്യാപാപം വിട്ടൊഴിയും. മഹാസരസ്സുകൾ, പുഷ്കരങ്ങൾ, പ്രഭാസതീർത്ഥം, മാനസതീർത്ഥം എന്നിവ നൂറുയോജന സഞ്ചരിച്ചു ചെന്ന് സ്നാനംചെയ്താൽ ഭ്രൂണഹത്യ നീങ്ങും. എത്ര പ്രാണികളെ താൻ കൊന്നുവോ അത്ര എണ്ണത്തോളം പ്രാണികളെ അന്യൻ കൊല്ലുമ്പോൾ രക്ഷപ്പെടുത്തിയാൽ അവന്റെ പ്രാണിഹത്യാപാപം ഒഴിഞ്ഞുപോകും.

വെള്ളത്തിൽ മുങ്ങിനിവർന്ന് അഘമർഷണമന്ത്രം മൂന്നു പ്രാവശ്യം ചൊല്ലിയാൽ അശ്വമേധയാഗം ചെയ്ത് അവഭൃഥസ്നാനം കഴിച്ചവനുള്ള ഫലം സിദ്ധിക്കുമെന്ന് മനു പറഞ്ഞിട്ടുണ്ട്. അതുകൊണ്ട് പാപം തീരുമെന്നു മാത്രമല്ല, മറ്റുള്ളവരുടെ സൽക്കാരങ്ങൾക്ക് പാത്രമാകും. എന്നുതന്നെയല്ല ജീവികൾ മൂകജഡന്മാരിലെന്നപോലെ അവനിൽ കരുണ കാണിക്കും.

സുരാചാര്യനായ ബൃഹസ്പതിയോട് ചേർന്ന് സുരന്മാരും അസുരന്മാരും ഒരിക്കൽ ചോദിക്കുകയുണ്ടായി. അല്ലയോ മഹർഷേ, അങ്ങ് ധർമ്മത്തിന്റെ ഫലം അറിഞ്ഞവനാണല്ലോ. കർമ്മഫലം (നരകത്തിന്റെയും സ്വർഗ്ഗത്തിന്റേയും) അറിയുന്നവനാണല്ലോ. ഒരാൾക്കു രണ്ടും തുല്യമാണെങ്കിൽ അതിൽപ്പിന്നെ എന്തിന്നുവേണ്ടി യത്നിക്കണം? എന്തിന്ന് യജിക്കേണ്ട? അതുകൊണ്ടു പുണ്യഫലത്തെപ്പറ്റി അങ്ങ് ഒന്നു വിശദീകരിച്ചുതന്നാലും! ധർമ്മശീലന്മാർ എങ്ങനെ അവരെ ബാധിക്കുന്ന പാപത്തിൽനിന്നു മോചിതന്മാരാകും?"

ബൃഹസ്പതി പറഞ്ഞു: "ആദ്യം പാപം അറിയാതെ ചെയ്തതിന്നുശേഷം താൻ അറിഞ്ഞുകൊണ്ട് അതിന്നു പരിഹാരമായി പുണ്യകർമ്മംചെയ്താൽ അവന്റെ പാപം മുഷിഞ്ഞ വസ്ത്രത്തിലെ ചളിയെ കാരംചേർത്ത് അലക്കീയാലെന്നപോലെ ശുദ്ധമാക്കിത്തീർക്കും. ഒരുത്തൻ പാപകർമ്മം ചെയ്തതിന്നുശേഷം അതു വലിയ ഒരു ധീരതയായി പറയാതെ അടങ്ങി, താൻ അങ്ങനെ ഒന്ന് ചെയ്തതായി അഭിമാനിക്കാതെ, വീണ്ടും നന്മചെയ്യുകയും ശ്രദ്ധയോടെ ജീവിക്കുകയും അന്യരിൽ അസൂയപ്പെടാതിരിക്കുകയും ചെയ്യുന്നവൻ, സജ്ജനങ്ങൾക്കുള്ള വെളിവായ ദൂഷ്യങ്ങളെ മറച്ചുവെക്കുന്നവൻ, ഇങ്ങനെയുള്ളവൻ പാതകം ചെയ്തുവെങ്കിലും അവന്ന് വീണ്ടും ശുഭം വന്നുചേരും. പ്രഭാതത്തിൽ ഉദിക്കുന്ന സൂര്യൻ ഇരുട്ടിനെ നീക്കുന്നതുമാതിരി നന്മചെയ്യുന്നവൻ തന്നെ ബാധിക്കുന്ന പാപത്തെ നീക്കുന്നതാണ്."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഇന്ദ്രോതമഹർഷി ജനമേജയനോട് പറഞ്ഞു. ആ ശൗനകമഹർഷി അദ്ദേഹത്തെക്കൊണ്ട് അശ്വമേധയാഗം ചെയ്യിച്ചു. അങ്ങനെ ആ രാജാവ് ദുരിതങ്ങളിൽനിന്ന് വിമുക്തനായി ശ്രേയസ്സോടെ അഗ്നിതുല്യനായി പ്രകാശിച്ചു. ആകാശത്തു പൂർണ്ണചന്ദ്രൻ എന്നപോലെ രാജാവ് തന്റെ നാട്ടിൽ ശത്രുകർശനനായി പ്രശോഭിച്ചു."

**153. ഗൃദ്ധ്രഗോമായുസംവാദം (കഴുകന്റെയും കുറുക്കന്റെയും കഥ) –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! അങ്ങ് വല്ലേടത്തും കണ്ടിട്ടോ കേട്ടിട്ടോ ഉണ്ടോ, ഒരുത്തൻ മരിച്ചതിന്നുശേഷം വീണ്ടും ജീവിച്ചുവന്നതായിട്ട്? ഉണ്ടെങ്കിൽ പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ പാർത്ഥാ, പണ്ടു നടന്ന ഒരു കഥ ഞാൻ പറയാം, കേട്ടുകൊള്ളുക. നൈമിഷത്തിൽവെച്ച് കഴുകനും കുറുക്കനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് കഥാവിഷയം.

പണ്ട് ഒരു ബ്രാഹ്മണന്ന് വളരെ പുണ്യകർമ്മങ്ങൾ ചെയ്തതിന്റെ ഫലമായി ഉണ്ടായ ഒരു ബാലൻ മരിച്ചുപോയി. സുന്ദരനും, വിശാലലോചനനുമായ ആ കുട്ടി ബാലഗ്രഹണി പിടിച്ചിട്ടാണ് മരിച്ചത്. യൗവ്വനം പ്രാപിച്ചിട്ടില്ലാത്ത ആ കുലസന്താനത്തെ എടുത്ത് അവർ കരഞ്ഞു. കുട്ടിയുടെ ആൾക്കാർ വിലപിച്ച് ചുടുകാട്ടിലേക്ക് കൊണ്ടുപോയി. അവിടെയെത്തി ആ കുട്ടിയെ അച്ഛനമ്മമാരും മറ്റു ബന്ധുജനങ്ങളും മാറിമാറി മടിയിൽവെച്ച് കരഞ്ഞു. അവന്റെ കൊഞ്ചിക്കൊണ്ടുള്ള മുമ്പത്തെ സംഭാഷണങ്ങളെത്തന്നെ ഓർത്തോർത്ത് ദുഃഖം മുഴുത്ത അവർ കുട്ടിയെ ചുടുകാട്ടിൽ ഇട്ട് പോകുവാൻ അശക്തരായി.

അവർ ഇങ്ങനെ വിലപിക്കുന്നതുകേട്ട് ഒരു കഴുകൻ അവിടെ പറന്നെത്തി. അവൻ അവരോട് പറഞ്ഞു:'നിങ്ങൾക്കുണ്ടായ ഈ ഏകപുത്രൻ മരിച്ചിരിക്കുന്നു. നിങ്ങൾ എന്തിന് വെറുതെ നിലവിളി കൂട്ടുന്നു? അവനെ ഉപേക്ഷിച്ച് നിങ്ങൾ പോകുവിൻ! വൈകരുത്. ഇവിടെ എത്രയോ പുരുഷന്മാരെയും, സ്ത്രീകളേയും കാലത്തിന്റെ കല്പനപ്രകാരം കൊണ്ടുവന്ന് ഇവിടെയിട്ട് ബന്ധുക്കൾ പോകുന്നു. നിങ്ങൾ നോക്കൂ. ഈ ലോകം ഒട്ടുക്കും സുഖവും ദുഃഖവും ചേർന്നതാണ്. യോഗവും, വിയോഗവും മാറിമാറിക്കൊണ്ടിരിക്കും. നിങ്ങൾ ഇന്ന് ഈ കുട്ടിയേയും എടുത്തുകൊണ്ട് ചുടുകാട്ടിലേക്ക് പോന്നു. കുട്ടിയെ എടുത്തു പോന്ന നിങ്ങളേയും മറ്റു ചിലർ എടുത്ത് ഇവിടെ കൊണ്ടുവരും. എല്ലാ ജീവികളും അവരവർക്കു നിശ്ചയിച്ച ആയുസ്സൊടുങ്ങുമ്പോൾ ഈ ലോകം വിട്ടുപോകും. കുറുക്കന്മാരും കഴുക്കളും വസിക്കുന്ന, ധാരാളം അസ്ഥികൾ ചിന്നിച്ചിതറിക്കിടക്കുന്ന, രൗദ്രജന്തുക്കൾ കൂത്താടുന്ന, ഈ ചുടലക്കാട്ടിൽ നിങ്ങൾ നില്ക്കരുത്. മരണത്തിൽപ്പെട്ട് വീണ്ടും ആരും ഇന്നേവരെ ജീവിച്ചിട്ടില്ല. മിത്രമായാലും ശത്രുവായാലും ഏതു പ്രാണിയും ചാവും. എല്ലാവർക്കും ഇതുതന്നെയാണ് ഗതി. മനുഷ്യലോകത്തുണ്ടായവരെല്ലാം ചത്തുപോകണം. കാലൻ വന്നു കൊണ്ടുപോയവന്ന് ജീവൻ നല്കുവിൻ ആർക്കു കഴിയും? ലോകം പ്രവൃത്തിയിൽനിന്നു വിരമിക്കുന്നു. സൂര്യൻ അസ്തമിക്കുന്നു. നിങ്ങൾ പുത്രസ്നേഹം കൈവിട്ട് വേഗത്തിൽ സ്വഗൃഹത്തിലേക്ക് പൊയ്ക്കൊള്ളുവിൻ.'

കഴുകൻ പറഞ്ഞതുകേട്ടപ്പോൾ ആ ബന്ധുജനങ്ങളെല്ലാവരും കൂട്ടത്തോടെ നിലവിളിച്ചു. ആർത്തനാദം മുഴങ്ങി. അവർ ചുടുകാട്ടിൽ നിലത്ത് കുട്ടിയെ വെച്ചു തിരിച്ചുപോകുവാൻ ഒരുങ്ങി. ഇനി അവനെക്കുറിച്ചു ചിന്തിച്ചിട്ട് കാര്യമില്ല എന്നു തീർച്ചയാക്കി. അവനെ അവസാനമായി ഒന്നു നോക്കി ആശ വെടിഞ്ഞു വിലപിച്ച് വീട്ടിലേക്കു യാത്രയായി.

അപ്പോൾ കറുത്തിരുണ്ട കാക്കയുടെ നിറമുള്ള ഒരു കുറുക്കൻ അവന്റെ മടവിട്ട് പുറത്തുവന്നു. കുട്ടിയെ കാട്ടിലിട്ട് മടങ്ങിപ്പോകുന്ന അവരോട് പറഞ്ഞു.

കുറുക്കൻ പറഞ്ഞു: 'മനുഷ്യർ ദയയില്ലാത്ത കൂട്ടരാണ്. യാതൊരു സംശയവും അക്കാര്യത്തിലില്ല. ഹേ വിഢ്ഢികളേ, നോക്കൂ! സൂര്യൻ അസ്തമിച്ചിട്ടില്ല. നിങ്ങൾ കുട്ടിയെ സ്നേഹിക്കുവിൻ. ഭയപ്പെടേണ്ടാ. ഒരു മുഹൂർത്തം ബഹുരൂപമാണ്. എന്തൊക്കെ അതിൽ ഉണ്ടായിക്കൂടാ. ഒരുപക്ഷേ, അതിന്നിടയ്ക്ക് കുട്ടി ജീവിച്ചെന്നുവരാം. നിർദ്ദയന്മാരേ, നിങ്ങൾ ഈ പൊന്നുപോലത്തെ കുട്ടിയെ ഒറ്റയ്ക്ക് ചുടുകാട്ടിലിട്ട് ലേശം പുത്രസ്നേഹം ഇല്ലാതെ പോകുന്നതെന്താണ്? കൊഞ്ചിക്കൊഞ്ചിപ്പറയുന്ന ഈ പിഞ്ചുകുട്ടിയിൽ നിങ്ങൾക്ക് സ്നേഹമില്ലേ? ഇവന്റെ മധുരഭാഷണം നിങ്ങളെ ഇനിയും സന്തോഷിപ്പിക്കും.

പുത്രസ്നേഹം എല്ലാ ജീവിയിലും കാണുന്നു. പശുപക്ഷിഗണങ്ങളിലും കാണുന്നു. ആ വക ജീവികൾക്കു പുത്രന്മാരെ വളർത്തിയിട്ട് ഒന്നും കിട്ടാൻ പോകുന്നില്ല. എങ്കിലും അവയും പുത്രസ്നേഹമുള്ളവരാണ്. നാല്ക്കാലികൾ, പക്ഷികൾ, പുഴുക്കൾ എന്നീ പ്രാണികൾക്ക് യാതൊരു പ്രതിഫലവും കിട്ടിയില്ലെങ്കിലും അവർ തങ്ങളുടെ സന്താനങ്ങളെ ആത്മതുല്യം സ്നേഹിക്കുന്നു. ഋഷിമാരുടെ നിഷ്കാമമായ യജ്ഞംപോലെയാണ് അവർ സന്താനങ്ങളെ സ്നേഹിക്കുന്നത്. തിര്യക്കുകൾ സ്വർഗ്ഗം കാംക്ഷിച്ചില്ല. പുത്രരെ സ്നേഹിക്കുന്നത്. ഈ ലോകത്തിലും യാതൊരു പ്രയോജനവും അവർക്ക് ലഭിക്കുന്നില്ല എങ്കിലും അവർ കിടാങ്ങളെ പോറ്റുന്നു. തങ്ങളുടെ സന്താനങ്ങളെക്കാണാഞ്ഞാൽ പശുപക്ഷികൾ ദുഃഖിച്ച് മുറവിളികൂട്ടും. ഒരുനിമിഷം കാണാതിരുന്നുകൂടാ, മൃഗങ്ങളുടേയും പക്ഷികളുടേയും മറ്റും സന്താനങ്ങൾ വളർന്നുവന്നാൽ അവരുടെ അച്ഛനമ്മമാരെ അവർ സംരക്ഷിക്കുമെന്ന് വിചാരിച്ചിട്ടല്ല അവർ മക്കളെ പോറ്റുന്നത്! ഈ ദുഃഖിക്കുന്ന മനുഷ്യരുടെ കഥ നോക്കൂ! അവർക്ക് എന്തു സ്നേഹമാണുള്ളത്. കുലദീപമായ ഈ കുട്ടിയെ വിട്ട് അവർ പോകുന്നത് നോക്കൂ! ഹേ മനുഷ്യരെ, നിങ്ങൾ വാത്സല്യഭാജനമായ കുലസന്താനത്തെ വിട്ടുപോവുകയാണോ? നിങ്ങൾ നല്ലപോലെ കരഞ്ഞു കണ്ണുനീർ വർഷിക്കുക, നല്ലപോലെ സ്നേഹം നിറഞ്ഞ കണ്ണുകൊണ്ട് നോക്കുക. ഇത്തരം ഇഷ്ടവസ്തുക്കൾ വിശേഷിച്ച് ദുസ്ത്യജങ്ങളാണ്. ആരാണ് ബന്ധു. ആപത്തുവന്നവനെ വിട്ടുപിരിയാത്തവനാണ് ബന്ധു. ആപൽക്കാലത്ത് ഇട്ടെറിഞ്ഞ് പോകുന്നവനല്ല. അവൻ ശിക്ഷാർഹനാണ്. എല്ലാവർക്കും പ്രിയപ്പെട്ടതാണ് പ്രാണൻ. അതിൽ എല്ലാവർക്കും സ്നേഹമുണ്ട്. തിര്യക്ജാതിയുടേയും സ്നേഹം എപ്രകാരമാണെന്നു നോക്കുവിൻ. താമരപോലെ മനോഹരമായ കണ്ണുകളുള്ള ഈ സുന്ദരബാലനെ നിങ്ങൾ വിട്ടു പോവുകയാണോ? വിവാഹത്തിന്ന് കെട്ടിയുണ്ടാക്കി അണിയാനുള്ള പൂമാലപോലെ ഭംഗിയേറിയ ഈ മനോഹരബാലനെ വലിച്ചെറിഞ്ഞ് കടന്നുകളയുകയാണോ?' കുറുക്കൻ സങ്കടപ്പെട്ടവിധം പറയുന്ന വാക്കുകേട്ട് അവരെല്ലാം ശവത്തിന്റെ അടുത്തേക്കു മടങ്ങി.

കഴുകൻ പറഞ്ഞു: "കഷ്ടം! അല്പബുദ്ധിയും പാപിയുമാണ് ആ കുറുക്കൻ. ആ ക്ഷുദ്രൻ പറഞ്ഞ വാക്കുകേട്ട് ബുദ്ധികെട്ട മനുഷ്യരേ, നിങ്ങൾ വീണ്ടും മടങ്ങിവന്നുവല്ലോ! പഞ്ചഭൂതംവിട്ട് വെറും മുട്ടിപോലെയുള്ള വസ്തുവിൽ, ആത്മാവില്ലാത്ത വസ്തുവിൽ, നിങ്ങൾ കേഴുന്നു. എന്തിന്നു കേഴുന്നു? നിങ്ങൾ എന്തുകൊണ്ട് നിങ്ങളുടെ ആത്മാവിനെപ്പറ്റി ചിന്തിക്കുന്നില്ല? കേഴുന്നില്ല? തീവ്രമായ തപസ്സുചെയ്ത് നിങ്ങളുടെ പാപം നീക്കുവാൻ നിങ്ങൾ തുനിയുവിൻ. തപസ്സുകൊണ്ടു നിങ്ങൾക്ക് എല്ലാം ലഭിക്കും. വിലപിച്ചിട്ടെന്തു കാര്യം? ഭാഗ്യനിർഭാഗ്യങ്ങൾ നിങ്ങളുടെ ഉടലോടുകൂടി പിറന്നിരിക്കുന്നു. നിങ്ങളുടെ സഹജമായ ഭാഗ്യക്കേടുകൊണ്ടാണ് ഈ കുട്ടി അല്പായുസ്സായി ദുഃഖം നല്കി പോകാനിടയായത്. ധനം, പശുക്കൾ, സ്വർണ്ണം, രത്നങ്ങൾ, സന്താനം ഇവയൊക്കെ തപസ്സുകൊണ്ട് നിങ്ങൾക്കു ലഭിക്കും. ജീവികൾക്ക് കർമ്മത്തിന്റെ വഴിക്കാണ് സുഖദുഃഖങ്ങളുണ്ടാകുന്നത്. ജന്തുവർഗ്ഗം പിറക്കുന്നതുതന്നെ സുഖദുഃഖങ്ങളോടുകൂടെയാണ്. പിതാവിന്റെ കർമ്മഫലം പുത്രനും ഭാഗിച്ചു കിട്ടുകയില്ല. പുത്രന്റെ കർമ്മഫലം പിതാവിന്നും കിട്ടുകയില്ല. താന്താങ്ങളുടെ പുണ്യപാപകർമ്മങ്ങളുംകൊണ്ട് വെവ്വേറെ വഴിക്ക് അവരവർ ഗമിക്കുന്നു. നിങ്ങൾ യത്നിച്ച് ധർമ്മം ചരിക്കുവിൻ. അധർമ്മം ചിന്തിക്കാതിരിക്കുവിൻ. ദേവന്മാരെയും ബ്രാഹ്മണരെയും യഥാകാലം പൂജിക്കുവിൻ! ശോകദൈന്യങ്ങളെ തള്ളിക്കളയുവിൻ! പുത്രസ്നേഹം വിടുവിൻ! മൃതനായ ഇവനെ ഉപേക്ഷിച്ചു കാട്ടിലിട്ട് വേഗം പോകുവിൻ. അവന്റെ ശുഭകർമ്മത്തിന്റെയും പാപകർമ്മത്തിന്റെയും ഫലം അവൻ ഏല്ക്കുന്നു. അതിൽ ബന്ധുജനങ്ങൾക്കെന്തുണ്ട്? ഇഷ്ടബന്ധുവിനെ വിട്ടുപിരിഞ്ഞ് ബന്ധുക്കൾ നില്ക്കാറില്ല. കണ്ണിൽ കണ്ണുനീർ നിറഞ്ഞ അവർ സ്നേഹംവെടിഞ്ഞു പൊയ്ക്കൊള്ളും. പ്രാജ്ഞനായാലും മൂർഖനായാലും, ധനവാനായാലും, ദരിദ്രനായാലും എല്ലാവരും കാലത്തിന്റെ പിടിയിലാണ്. ശുഭമായാലും അശുഭമായാലും എല്ലാം കാലത്തിന്റെ പിടിയിലാണ്? നിങ്ങൾ ദുഃഖിച്ചിട്ടെന്തു ഫലം? ചത്തവനെപ്പറ്റി എന്തിനു ദുഃഖിക്കുന്നു? കാലൻ എല്ലാവർക്കും പ്രഭുവാണ്. അവൻ ധർമ്മത്താൽ സമദർശിതനാണ്. യുവാക്കളേയും, ബാലന്മാരേയും, വൃദ്ധന്മാരേയും ഗർഭസ്ഥരേയും മൃത്യു ബാധിക്കും. അവന്ന് ആരിലും പക്ഷഭേദമില്ല. ലോകം അങ്ങനെയാണ്.'

കുറുക്കൻ പറഞ്ഞു: 'അമ്പോ! കഷ്ടം! ഈ ബുദ്ധികെട്ട കഴു സ്നേഹത്തെ താഴ്ത്തിപ്പറയുന്നു. പുത്രസ്നേഹാർത്തരായി മാഴ്കുന്ന നിങ്ങളിൽ സ്നേഹത്തെ നിസ്സാരമാക്കിപ്പറയുന്നു. അവന്റെ വാക്കിൽ വിശ്വസിച്ച്, ത്യജിക്കാൻ വയ്യാത്ത സ്നേഹത്തെ ത്യജിച്ച് നിങ്ങൾ പോവുകയാണോ? പുത്രശോകത്താൽ വിട്ടുപോകുന്ന മനുഷ്യന്റെ ദുഃഖം ചെറുതല്ല. തന്റെ കുട്ടി ചത്തു വിലപിക്കുന്ന പശുവിനെപ്പോലെ ഞാൻ കാണുന്ന മന്നിൽ മർത്ത്യർക്കുള്ള ദുഃഖത്തെ ഇപ്പോൾ ശരിയായി ഞാൻ മനസ്സിലാക്കുന്നു. സ്നേഹംമൂലം എനിക്കും ബാഷ്പം ഒഴുകുന്നു. നിങ്ങൾ യത്നിക്കുവിൻ. എപ്പോഴും നാം യത്നിക്കണം. കാര്യസിദ്ധി ദൈവത്തിന്റെ കൈയിലാണ്. കൃതാന്തനിലാണ് ദൈവത്തിന്റെയും, പൗരുഷത്തിന്റെയും, സിദ്ധിയിരിക്കുന്നത്. അവൻ അനുഗ്രഹിച്ചാൽ സിദ്ധിയായി. ഒരിക്കലും വെറുപ്പുണ്ടാകരുത്. വെറുത്തവന്ന് എങ്ങനെ സുഖം ലഭിക്കും? പ്രയത്നത്താൽ അർത്ഥലാഭമുണ്ടാകും. നിങ്ങൾ ഭയംവിട്ട് എങ്ങോട്ടു പോകുന്നു.? മാതാപിതാക്കന്മാരുടെ അർദ്ധദേഹംകൊണ്ടു തീർത്ത ദേഹാർദ്ധമായ രൂപമാണല്ലോ പുത്രൻ. അവൻ പിതൃവംശം വളർത്തുന്നവനാണ്. അവനെ നിങ്ങൾ വിട്ടുപോവുകയാണോ? സൂര്യൻ അസ്തമിച്ചാൽ, സന്ധ്യാകാലമടുത്താൽ, നിങ്ങൾ ഉണ്ണിയേയുംകൊണ്ടു പോകുവിൻ. അല്ലെങ്കിൽ ഇവിടെത്തന്നെ വസിക്കുവിൻ.'

കഴുകൻ പറഞ്ഞു: 'അല്ലയോ മനുഷ്യരേ, ഞാൻ പിറന്നിട്ട് ആയിരം വർഷത്തിലധികമായി. ഇതേവരെ ഒരു ആണാകട്ടെ, പെണ്ണാകട്ടെ, ആണും പെണ്ണുംകെട്ടവരാകട്ടെ, ചത്തുജീവിച്ചതായി കേട്ടിട്ടില്ല. ചത്താൽ പിന്നെ ഗർഭത്തിൽ പിറക്കും. പിറന്നാൽ ചിലർ ഉടനെ ചാകും. ചിലർ നടക്കാറായതിന്നുശേഷം ചാകും. ചിലർ യൗവനം എത്തിയതിന്നുശേഷം ചാകും. ഭാഗ്യങ്ങൾ ഇഹലോകത്ത് അനിത്യങ്ങളാണ്. പക്ഷികൾക്കും നാല്ക്കാലികൾക്കുംകൂടി ഇതാണു ഗതി. ചരാചരങ്ങളുടെ ആയുസ്സിന്ന് ഒരു നിശ്ചയവുമില്ല. ഇഷ്ടഭാര്യയെ വേർപെട്ടും പുത്രശോകാർത്തരായും അങ്ങനെ ഓരോരുത്തർ നഷ്ടപ്പെട്ട്, ശോകത്താൽ വെന്ത് മനുഷ്യൻ ഗൃഹത്തിലെത്തുന്നു. ആയിരം ഇഷ്ടങ്ങളും നൂറ് അനിഷ്ടങ്ങളുമായി ജീവിച്ചു ദുഃഖിച്ച് അനവധി ബന്ധുജനങ്ങൾ വെടിഞ്ഞുപോയിട്ടുണ്ടല്ലോ. നിങ്ങൾ ഈ കുട്ടിയെ, ചത്തു മരമുട്ടിപോലെ ആയിത്തീർന്ന്, കാന്തിനശിച്ച് ശൂന്യനായ ഈ കുട്ടിയെ, വിട്ടുപിരിഞ്ഞു വീട്ടിലേക്കു പെയ്ക്കൊള്ളുക. അവൻ ചത്ത് ഇപ്പോൾ അന്യദേഹത്തെ പ്രാപിച്ചിരിക്കും. അവന്ന് ഈ ശരീരം വെറും മരമുട്ടിയാണ്. എന്നിട്ടും നിങ്ങൾ വിട്ടുപോകാതിരിക്കുന്നതെന്താണ്? ഈ സ്നേഹത്തിന്ന് ഒരർത്ഥവുമില്ല. ഈ പരിശ്രമത്തിന്ന് ഒരു ഫലവും കിട്ടാൻ പോകുന്നില്ല. അവൻ അവന്റെ കണ്ണുകൊണ്ടു കാണുന്നില്ല. കാതുകൊണ്ടു കേൾക്കുന്നില്ല. നിങ്ങൾ എന്താണ് ഇവനെ വിട്ടു ഗൃഹത്തിലേക്കു പോകാത്തത്? മോക്ഷധർമ്മം ചേർന്നതും യുക്തിക്കു ചേർന്നതും ദൃഢമായതുമായ വാക്കുകൾ ഞാൻ പറഞ്ഞതു കേട്ടിട്ടും പോകുന്നില്ലേ? പോകുവിൻ! വീട്ടിലേക്കു പോകുവിൻ! പ്രജ്ഞയും വിജ്ഞാനവുമുള്ള ഞാൻ നിങ്ങൾക്ക് ബുദ്ധിയും ബോധവും നല്കുന്നു. അതൊക്കെ എന്നിൽനിന്നു ഗ്രഹിച്ചില്ലേ? ഇനി നിങ്ങൾ ഇവിടെ നിന്നാൽ ഓരോന്നു കണ്ടു ചിന്തിച്ച് നിങ്ങളുടെ ദുഃഖം ഇരട്ടിക്കുകയേയുള്ളൂ.' എന്നു കഴുകൻ പറഞ്ഞതു കേട്ടപ്പോൾ ആ മനുഷ്യർ പോകുവാൻ തീർച്ചയാക്കി. ഉടനെ കുറുക്കൻ ചെന്ന് ആ ബാലനെ നോക്കി ഇപ്രകാരം പറയുവാൻ തുടങ്ങി.

കുറുക്കൻ പറഞ്ഞു: 'കഴു പറഞ്ഞതുകേട്ട് പാവങ്ങൾ ഈ പൊന്നുമകനെ ഉപേക്ഷിച്ചു പോകുന്നു. പൊൻവാളം തട്ടിനീട്ടിയപോലെയുള്ള പൊന്നുമോൻ! പൊൻകോപ്പണിഞ്ഞു കിടക്കുമ്പോൾ കിടന്നു തിളങ്ങുന്നു. പിതൃപിണ്ഡദനായ ഈ കുലദീപത്തെ ഈ കഴു പറഞ്ഞതുകേട്ട് ആരെങ്കിലും ഉപേക്ഷിച്ചുപോകുമോ? സ്നേഹത്തിന്നു വല്ല അറുതിയുമുണ്ടോ? വിലാപരുദിതത്തിന്നും വല്ല അറുതിയുമുണ്ടോ? മരിച്ച ഈ കുട്ടിയെ വിട്ടുപോയാൽ നിങ്ങൾ തീർച്ചയായും വ്യസനത്തിന്നു പാത്രമാകും. പണ്ട് ധർമ്മനിഷ്ഠനായ ശ്രീരാമന്റെ കൈകൊണ്ട് ശംബൂകൻ എന്ന ശൂദ്രൻ (തപസ്വി) വധിക്കപ്പെട്ടപ്പോൾ ഒരു ബ്രാഹ്മണന്റെ മൃതനായ പുത്രൻ ജീവിച്ചു എന്നു കേട്ടിട്ടുണ്ട്. അപ്രകാരംതന്നെ ശ്വേതരാജർഷിയുടെ പുത്രൻ മരിച്ചിട്ട്, ധർമ്മിഷ്ഠനായ ശ്വേതന്റെ ശക്തികൊണ്ടു ജീവിച്ചു എന്നു കേട്ടിട്ടുണ്ട്. അങ്ങനെ ഒരു സിദ്ധനോ, മുനിയോ, ദേവനോ കനിഞ്ഞിട്ട് നിങ്ങളുടെ ഈ മരിച്ചുകിടക്കുന്ന പുത്രൻ ജീവിച്ചു എന്നും വന്നുകൂടേ? നിങ്ങളുടെ സങ്കടത്തിൽ അവരിലാരെങ്കിലും കനിഞ്ഞാൽ കാര്യം ശുഭമായിക്കൂടേ?' ഇപ്രകാരം കുറുക്കൻ പറഞ്ഞതുകേട്ട്, പോകാനൊരുങ്ങിയ അവർ വീണ്ടും തിരിച്ചുവന്ന് കുട്ടിയെ എടുത്തു മടിയിൽ കുട്ടിയുടെ തലവെച്ച് ആ ശ്മശാനത്തിലിരുന്ന് എല്ലാവരും വിലപിക്കുവാൻ തുടങ്ങി. അവർ കരച്ചിൽ തുടങ്ങിയപ്പോൾ കഴുകൻ അവരോട് വീണ്ടും പറഞ്ഞു.

കഴുകൻ പറഞ്ഞു: 'കണ്ണുനീരിൽ നനഞ്ഞുകിടക്കുന്ന ഈ കുട്ടി, കൈകൊണ്ട് തഴുകലേറ്റ ഈ കുട്ടി, യമധർമ്മരാജാവിന്റെ പ്രയോഗത്താൽ ദീർഘനിദ്രയിൽ പ്രവേശിച്ചിരിക്കുന്നു. തപസ്വികളും ബുദ്ധിമാന്മാരും ധനവാന്മാരും എല്ലാവരും യമധർമ്മരാജാവിന്റെ പട്ടണത്തിൽ എത്തും. അത് പ്രേതങ്ങളുടെ പട്ടണമാണ്. ആയിരമായിരം ബാലന്മാരെയും വൃദ്ധന്മാരെയും നിത്യവും കൈവെടിഞ്ഞ്, ബന്ധുജനങ്ങൾ രാവും പകലും ഇപ്രകാരം ദുഃഖിച്ചുനില്ക്കുന്നു. ശോകത്തെ താങ്ങുവാൻ നിങ്ങൾ ശക്തരാവുക. വിശ്വാസക്കുറവ് തോന്നുകയാണോ? ഇവന്ന് ജീവൻ വീണ്ടും കിട്ടുമെന്നാണോ വിചാരിക്കുന്നത്? ചത്ത് ശരീരം വെടിഞ്ഞവന്ന് പിന്നെ ആ ദേഹത്തിൽ വീണ്ടും വന്നുകൂടുവാൻ കഴിയുകയില്ല. ഇവിടെ നൂറു കുറുക്കന്മാർ വന്ന് മൂർത്തി നല്കിയാലും അതൊക്കുന്ന കാര്യമല്ല. നൂറ്റാണ്ടുകാലം ശ്രമിച്ചാലും സാദ്ധ്യമല്ല. പിന്നെ രുദ്രനോ, സ്കന്ദനോ, ബ്രഹ്മാവോ, വിഷ്ണുവോ ഇവന്ന് വരം നല്കുകയാണെങ്കിൽ ഈ ശിശു ജീവിക്കുന്നതാണ്. അല്ലാതെ കണ്ണുനീർ വാർത്തുകൊണ്ടോ, നെടുവീർപ്പുകൊണ്ടോ, വിലാപംകൊണ്ടോ ഇവന്റെ ജീവിതം മടക്കിക്കിട്ടുവാൻ പോകുന്നില്ല. ഞാനൊരു കുറുക്കനാണ്, നിങ്ങളോ അവന്റെ ബന്ധുജനങ്ങളാണ്. ധർമ്മാധർമ്മങ്ങളെ ധരിച്ച് യഥാന്യായം മാർഗ്ഗത്തിൽ നില്ക്കുന്നു.

അപ്രിയം, പരുഷം, പരദ്രോഹം, പരാംഗന, അധർമ്മം, അനൃതം ഇവയൊക്കെ ബോധമുള്ളവൻ ദൂരെ ഉപേക്ഷിക്കണം. ധർമ്മം, സത്യം, ശ്രുതം, ന്യായം, പ്രാണിദയ, അശഠത്വം, ആർജ്ജവം ഇവയെ പരിശ്രമംകൊണ്ട് നേടുവിൻ. അച്ഛനമ്മമാരെയും, ബന്ധുക്കളെയും, സുഹൃത്തുക്കളെയും ജീവിച്ചിരിക്കുമ്പോൾ വേണ്ടപോലെ സഹായിക്കുകയും ശുശ്രൂഷിക്കുകയും ചെയ്യാതിരിക്കുന്നതാണ് ധർമ്മദോഷം. ഈ ബാലനാണെങ്കിൽ മൃതനാണ്. അവന്ന് കണ്ണു കാണുകയില്ല, ചെവി കേൾക്കുകയില്ല. അങ്ങനെയുള്ളവന്റെ പേരിൽ, ചത്തു കിടക്കുന്നവന്റെ പേരിൽ, കരഞ്ഞിട്ട് എന്തു കിട്ടാനാണ്?' കഴുകൻ പറഞ്ഞത് ശ്രദ്ധയോടെ കേട്ട അവർ സങ്കടത്തോടെ ആ കുട്ടിയ ശ്മശാനത്തിൽ കിടത്തി. പുത്രസ്നേഹംകൊണ്ട് ഉരുകുന്ന ഹൃദയത്തോടെ അവർ വീട്ടിലേക്കു തിരിച്ചു.'

കുറുക്കൻ പറഞ്ഞു: 'കഷ്ടം! മർത്ത്യന്റെ (മരണമുള്ളവന്റെ) ഈ ജീവിതലോകം ഭയങ്കരംതന്നെ! ഇവിടെ ഒരു ജീവിക്കും രക്ഷയില്ല. എല്ലാ ജീവികളുടെയും ജീവിതം ഹ്രസ്വമാണ്. ഇഷ്ടബന്ധുക്കളൊക്കെ എല്ലായ്പോഴും വിട്ടുപിരിയുന്നു. വളരെ അപ്രിയങ്ങൾ ഉണ്ടാക്കുന്നതും, അസത്യവും, അതിവാദവും, പ്രിയംവദവുമായി അത് നീങ്ങുന്നു. ദുഃഖശോകവിവർദ്ധനമാണ് മർത്ത്യജീവിതം. എനിക്ക് ഈ മർത്ത്യഭാവം ഒട്ടും രുചിക്കുന്നില്ല. അമ്പോ! ഈ ക്ഷുദ്രനായ, കെട്ട കഴുകന്റെ വാക്കുകേട്ട് ബുദ്ധികെട്ടവരുടെ മട്ടിൽ സ്നേഹംവെടിഞ്ഞ് കുട്ടിയേയും ചുടുകാട്ടിൽക്കിടത്തി നിങ്ങൾ പോകുവാൻ തുനിഞ്ഞല്ലോ? മർത്ത്യരേ, പുത്രശോകോദ്ദീപ്തരായ നിങ്ങൾ ഉടനെ മടങ്ങുവിൻ, അകൃതാത്മാവും, പാപിയുമായ ഈ കഴു പറഞ്ഞതു കേൾക്കുകയാണ് നിങ്ങൾ. നല്ലപോലെ ചിന്തിക്കുവിൻ. ഞാൻ ഒരു കാര്യം പറയട്ടെ! സുഖത്തിന്നപ്പുറം ദുഃഖമുണ്ടാകും. ദുഃഖത്തിന്നപ്പുറം സുഖമുണ്ടാകും. സുഖദുഃഖസമ്മിശ്രമായ ലോകത്തിൽ ഒന്നും സ്ഥിരമല്ല.'

നിങ്ങൾ ഈ അഴകേറിയ കുട്ടിയെ വെടിഞ്ഞ് പോകുന്നു. മൂഢരേ, നിങ്ങളുടെ വംശസമ്പത്തല്ലേ ഈ ബാലൻ? അവനെ ഇങ്ങനെ വെടിഞ്ഞുപോകാമോ? രൂപയൗവനങ്ങളോടെ, ശ്രീയോടെ വിലസുന്നതായും ഉള്ളുകൊണ്ട് ജീവിക്കുന്നതായും, ഇവനെക്കണ്ടാൽ തോന്നുന്നില്ലേ? എനിക്ക് യാതൊരു സംശയവുമില്ല. ഇവൻ ഇപ്പോൾ കണ്ണുതുറന്ന് നിങ്ങളെ നോക്കും. ഇവൻ നശിക്കുകയില്ല മർത്ത്യരേ, എല്ലാം ശുഭമാകും. പുത്രശോകതപ്തരായ നിങ്ങൾക്കും മൃതിയുണ്ടെന്നോർക്കൂ. അതുകൊണ്ട് നിങ്ങൾ ഇവിടെയിരുന്ന് അവന്റെ ജീവൻ മടങ്ങിവരുമെന്നു ചിന്തിച്ച് ഭയംകൂടാതെ ഇരിക്കുവിൻ. നിങ്ങൾ ഇവനെ വിട്ടുപോകുന്നത് വിഡ്ഢിത്തമാണ്. മന്ദരെപ്പോലെ പോകരുത്."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ധർമ്മവിരോധമായി വെറുതെ പ്രിയംപറഞ്ഞ്, എപ്പോഴും ശ്മശാനത്തിൽത്തന്നെ വസിക്കുന്നവനായ കുറുക്കൻ, തൻകാര്യം നേടുന്നതിന്നുവേണ്ടി രാത്രിയെ പ്രതീക്ഷിച്ച് ഇരിപ്പായി. അവൻ അമൃതൊക്കുന്ന വാക്കുകൊണ്ട് ആ ബന്ധു ജനങ്ങളെ കയറില്ലാതെ അവിടെ കെട്ടിയിട്ടു. അവൻ ആ ശ്മശാനത്തിൽ നിന്നു.

കഴുകൻ പറഞ്ഞു:'അല്ലയോ മർത്ത്യരേ, ഈ ശ്മശാനം ഭയങ്കരമാണ്. പ്രേതങ്ങൾ ചിന്നിക്കിടക്കുന്ന സ്ഥലമാണ്. യക്ഷരാക്ഷസന്മാർ രാത്രിയിൽ കൂത്താടുന്ന ഇടമാണ്. കാട്ടുജന്തുക്കൾ വിഹരിക്കുന്ന ഇടമാണ്. അശുഭന്മാരായ കൂമന്മാർ കൂടുന്ന ഇടമാണ്. ഭയജനകവും ഘോരവുമായ ഇടമാണ്. കാളമേഘംപോലെ കറുത്ത ഇരുട്ടു കൂടുന്ന ഇടമാണ്. ഇവിടെ നിങ്ങൾ നില്ക്കരുത്. ശവത്തിനെ ഉപേക്ഷിച്ച്, കുട്ടിയുടെ പ്രേതകാര്യങ്ങൾ നോക്കുവാൻ മടങ്ങിപ്പോകുവിൻ. സൂര്യൻ അസ്തമിക്കുന്നതിന്നുമുമ്പ് ഇവനെ വിടുക. വെളിച്ചം മങ്ങുന്നതിന്നു മുമ്പ് വീട്ടിലെത്തുക. വീട്ടിൽ എത്തിയതിന്നുശേഷം കുട്ടിയുടെ ആത്മാവിന്നുവേണ്ട ക്രിയകൾ ചെയ്യുക. പരുന്തുകൾ ഉഗ്രമായി ശബ്ദിക്കുന്നതു കേൾക്കുന്നില്ലേ? കുറുക്കന്മാർ കൂട്ടംകൂടി ഓരിയിടുന്നതു കേൾക്കുന്നില്ലേ? മൃഗേന്ദ്രന്മാർ അലറുന്നു, ആഹ്ലാദിക്കുന്നു, തിമർക്കുന്നു! സൂര്യൻ ഇതാ അസ്തമിക്കുന്നു. നീലനിറമുള്ള ചിതാധൂമങ്ങൾ വൃക്ഷങ്ങളെ മറയ്ക്കുന്നു. ശ്മശാനത്തിൽ പട്ടിണിയിട്ട ദേവതകൾ ആഹ്ലാദിച്ചാർക്കുന്നു.

ഈ ഘോരമായ ശ്മശാനദേശത്തുള്ളവയൊക്കെ വികൃതാകാരരാണ്. മാംസം തിന്നുന്ന ആ വികൃതജീവികളെല്ലാം നിങ്ങളെ ആക്രമിക്കും. ഈ വനവിഭാഗം ക്രൂരമാണ്. ഇപ്പോൾ നിങ്ങൾക്ക് ആപത്ത് വന്നുകൂടും. ഈ മരമുട്ടിപോലെ കിടക്കുന്ന ശവത്തെ വിട്ട് നിങ്ങൾ ഉടനെ സ്ഥലംവിടൂ. കുറുക്കന്റെ വാക്ക് നിങ്ങൾ വിശ്വസിക്കരുത്. വെറുതെ നിങ്ങൾ കുറുക്കൻ പറഞ്ഞ നിഷ്ഫലവും പൊളിയുമായ വാക്കുകൾ കേൾക്കുകയാണെങ്കിൽ, വിജ്ഞാനംകെട്ട നിങ്ങൾ എല്ലാവരും ഈ ചുടുകാട്ടിൽ ദുഷ്ടജന്തുക്കൾക്ക് ഇരയാകും. എല്ലാറ്റിന്റേയും കഥ ഇപ്പോൾ അവസാനിക്കും.'

കുറുക്കൻ പറഞ്ഞു:'അല്ലയോ മർത്ത്യരേ! നിങ്ങൾ ഭയപ്പെടരുത്. നിങ്ങൾ നില്ക്കുവിൻ! സൂര്യൻ ഉദിച്ചുവരുന്നതുവരെ നിങ്ങൾ ഇവിടെ നില്ക്കുവിൻ. അതുവരെ നിങ്ങൾ സുതസ്നേഹം വിടരുത്. വെറുപ്പുകൂടാതെ നില്ക്കുക. നിങ്ങൾ ഇവൻ ജീവിക്കുമെന്നു വിശ്വസിച്ച് ആശയോടെ പ്രാർത്ഥിച്ചു കരഞ്ഞ്,

സ്നേഹത്തോടെ നോക്കി നില്ക്കുവിൻ. സൂര്യൻ ഉദിച്ചിട്ടു പോകാം. ഈ കഴുവിന്റെ വാക്കുകേട്ട് നിങ്ങൾ പരിഭ്രമിക്കേണ്ടാ. ഈ കഴുകന്റെ തീവ്രമായ ചൊല്ലുകേട്ട് നിങ്ങൾ മടങ്ങിപ്പോയാൽ നിങ്ങൾക്കു പുത്രനെ നഷ്ടപ്പെടും. അത് ധരിച്ചുകൊള്ളുക.'

'അസ്തമിച്ച് എല്ലാം കഴിഞ്ഞു' എന്നു കഴുകനും,'ഇല്ല! കഴിഞ്ഞിട്ടില്ല!' എന്നു കുറുക്കനും പറഞ്ഞു. ചത്ത കുട്ടിയുടെ ബന്ധുജനങ്ങളോട് ആ രണ്ടുപേരും വിപരീതമായി പറഞ്ഞിളക്കി. രണ്ടുപേരും ശ്മശാനവാസികളാണ്. രണ്ടുപേരും വിശന്നിരിക്കുന്നവരാണ്. രണ്ടുപേരും തൻകാര്യം നേടുന്നതിൽ ആസക്തരാണ്. രണ്ടുപേരും വിശപ്പും ദാഹവുംകൊണ്ട് ഉഴന്നവരാണ്. രണ്ടുപേരും ശാസ്ത്രം അനുസരിച്ചാണ് വാദിക്കുന്നതും.

കഴുകന്റെ വാക്കുകേട്ടു പോകാനൊരുങ്ങുകയും, കുറുക്കന്റെ അമൃതൊക്കുന്ന വാക്കു കേട്ടു നില്ക്കുകയും, ഇങ്ങനെ അവരുടെ മനസ്സ് അങ്ങോട്ടുമിങ്ങോട്ടും ആടിക്കൊണ്ടുനിന്നു. തൻകാര്യം നേടുന്നതിൽ സമർത്ഥനായ കുറുക്കൻ അവരെയെല്ലാം ശ്മശാനത്തിൽ നിറുത്തി രാത്രിയാകുമ്പോൾ ശാപ്പിടാമെന്നു ചിന്തിച്ച് അവരെ വാക്കുകൊണ്ടു സംഭ്രമിപ്പിച്ചുനിന്നു. രണ്ടുപേരും വിജ്ഞാനപണ്ഡിതന്മാരാണ്. അവർ അങ്ങനെ വാദിച്ചുനില്ക്കുമ്പോൾ, ബന്ധുജനങ്ങൾ കുട്ടിയെ കാത്തുനില്ക്കുമ്പോൾ, മഹേശ്വരൻ ശ്രീപാർവ്വതി പറയുകമൂലം അവിടേക്ക് എഴുന്നള്ളി. ഭഗവാൻ അവരെ അലിവോടെ നോക്കി. ആ മർത്ത്യരോടു ഭഗവാൻ പറഞ്ഞു: 'മർത്ത്യരേ, ഞാൻ നിങ്ങളിൽ കനിയുന്നു. നിങ്ങൾക്കു ഞാൻ വരം തരുന്നതാണ്. എന്തു വേണമെന്നു പറയുവിൻ!'

അവർ ഭഗവാന്റെ മുമ്പിൽ കുമ്പിട്ടുനിന്നു തൊഴുത് ഉണർത്തിച്ചു. 'ദേവാ! ഞങ്ങൾക്കുള്ള ഈ ഒറ്റ മകൻ നഷ്ടപ്പെട്ടു. ഞങ്ങളെല്ലാം ജീവിതാർത്ഥികളാണ്! പുത്രന്റെ ജീവൻ മടക്കിത്തന്ന് ഈയുള്ളവർക്കു ജീവൻ നല്കേണമേ!'

അവർ ഇപ്രകാരം പറയുന്നതു കേട്ടപ്പോൾ ഭഗവാന്റെ കണ്ണിൽ കണ്ണുനീരുയർന്നു. നിറഞ്ഞ കണ്ണുകൊണ്ട് ബാലനെ നോക്കി. 'അപ്രകാരമാകട്ടെ! ഇവൻ നൂറുവർഷം ജീവിക്കും.' എന്നു പറഞ്ഞു.

സർവ്വജീവികളോടും കരുണയുള്ളവനായ ഭഗവാൻ കുറുക്കനും കഴുകനും വിശപ്പു മാറുവാൻ വേണ്ട വരവും നല്കി.

അവർ ദേവനെ കൈകൂപ്പി. വളരെ സന്തോഷത്തോടുകൂടി കൃതാർത്ഥരായി ഗൃഹത്തിലേക്കു പുറപ്പെട്ടു. ഏറെക്കാലത്തെ അനിർവ്വേദവും, ദൃഢമായ നിശ്ചയവും, ഈശ്വരപ്രസാദവും ഉണ്ടെങ്കിൽ കാര്യത്തിന്റെ ഫലം ഉടനെ സിദ്ധിക്കും. ഹേ യുധിഷ്ഠിരാ, ദൈവയോഗം നീ കാണുക! ബന്ധുജനങ്ങളുടെ ഉറപ്പും നീ കാണുക. കഠിനദുഃഖത്താൽ കരയുന്ന അവരുടെ കണ്ണുനീർ ശ്രീശങ്കരൻതന്നെ പ്രത്യക്ഷനായി വന്നു തുടച്ചത് നീ ചിന്തിക്കുക. അല്പകാലംകൊണ്ട്, അവരുടെ നിശ്ചയാന്വേഷണങ്ങൾകൊണ്ട്, ഈശ്വരൻ പ്രസാദിച്ചു. ദുഃഖിതരായ അവർ സുഖിക്കുകയും ചെയ്തു. അവർ വിസ്മയിച്ചു. അവർ ഹർഷിച്ചു. അവരുടെ മൃതനായ പുത്രനാണു ജീവിച്ചിരിക്കുന്നത്! അവർ ഗൗരീകാന്തന്റെ പ്രസാദംകൊണ്ട് ഹേ ഭരതർഷഭാ, കാര്യം നേടിയവരായി.

അവർ പിന്നെ ആ ബാലനേയുംകൊണ്ടു ദുഃഖം വെടിഞ്ഞ് സന്തോഷത്തോടെ പുരത്തിൽ പ്രവേശിച്ചു. ഈ ജീവിതക്രമം നാലു വർണ്ണത്തിന്നുവേണ്ടി നിർദ്ദേശിച്ചതാണ്. ധർമ്മാർത്ഥബോധമുള്ളവർ ഈ ചരിത്രം ശ്രവിക്കേണ്ടതാണ്. കേട്ടാൽ മനുഷ്യർ ഇഹത്തിലും പരത്തിലും സുഖിക്കുന്നതാണ്."

**154. പവനശാല്മലീസംവാദം (കാറ്റിന്റെയും പൂളയുടെയും കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! ഞാൻ ഒരു കാര്യം ചോദിക്കുന്നു. നിത്യവും ബലവാനായ ഒരു ശത്രു അടുത്തുണ്ടെങ്കിൽ, അവൻ സ്നേഹിച്ചാൽ ഗുണവും, ഇടഞ്ഞാൽ ദോഷവും ചെയ്യുവാൻ ശക്തനാണെങ്കിൽ, അവനെ വെറുതെ പൊങ്ങച്ചക്കാരനായ മറ്റൊരുത്തൻ, നിസ്സാരനും ദുർബ്ബലനുമായ ഒരുവൻ, അനാവശ്യം പറഞ്ഞു ദ്രോഹിച്ചാൽ പിന്നെ അവൻ ആത്മബലംകൊണ്ട് എങ്ങനെ പെരുമാറണം? അവൻ ക്രോധിച്ച് ഏല്ക്കുകയാണെങ്കിൽ ശക്തനായ അവനിൽനിന്നു ശക്തനായ നരൻ എങ്ങനെ രക്ഷപ്പെടും? ശത്രുവിനെ എങ്ങനെ ജയിക്കാൻ കഴിയും?"

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ, ഇതിന്നുദാഹരണമായി ഞാൻ ഒരു പഴങ്കഥ പറയാം. ഈ കഥ പണ്ടേ നടപ്പുള്ളതാണ്. 'ഇലവും കാറ്റും തമ്മിലുള്ള സംവാദ'മാണ് കഥാവിഷയം. പണ്ട് ഹിമാലയത്തിൽ വലിയ ഒരു മരമുണ്ടായിരുന്നു. ഇലവും കൊമ്പും കവരവും വളർന്നുവാച്ച് അനേകം നൂറ്റാണ്ടുകാലമായി അതു നില്ക്കുന്നു. വെയിൽകൊണ്ടു തളർന്നു മദിച്ച ആനകളും മറ്റു മൃഗങ്ങളും അതിന്റെ ചുവട്ടിൽ വിശ്രമിച്ചിരുന്നു. നാനൂറു കോൽ ചുറ്റളവിൽ നിഴൽ പരത്തുന്ന ആ മഹാവൃക്ഷത്തിൽ പൂത്തുകായ്ച്ചു നില്ക്കുന്ന സമയത്ത് അനേകം തത്തകളും മറ്റു പക്ഷികളും ചേക്കണഞ്ഞിരുന്നു. സഞ്ചാരികളായ വണിക്കുകളും, മറ്റു വഴിയാത്രക്കാരും, മുനികളും അവിടെ ഇടയ്ക്കിടയ്ക്ക് യാത്രാമദ്ധ്യേ അതിന്റെ ചുവട്ടിൽ വിശ്രമിക്കാറുണ്ട്. അതിന്റെ വലിയ കൊമ്പുകളും കവരങ്ങളും കണ്ട് നാരദമഹർഷി ഒരു ദിവസം അതിനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "അമ്പോ! നീ രമണീയൻതന്നെ! യോഗ്യൻതന്നെ! മനോഹരനാണ് നീ. ഹേ ശാല്മലീവൃക്ഷമേ, നിന്നെക്കണ്ടു ഞങ്ങൾ സന്തോഷിക്കുന്നു. എന്നും അനേകം പക്ഷികളും മൃഗങ്ങളും, ഗജങ്ങളും സന്തോഷത്തോടും കൗതുകത്തോടുംകൂടി അല്ലയോ മനോഹരവൃക്ഷമേ, നിന്നെ ആശ്രയിച്ച് നിന്നിൽ പാർക്കുന്നു. നീ മഹാനുഭാവൻതന്നെ. നിന്റെ കൊമ്പും ചില്ലയും വലിയ സ്കന്ധങ്ങളും കാറ്റേറ്റിട്ടും ഒടിഞ്ഞതായിക്കാണുന്നില്ല. നീ മനോഹരനായിത്തന്നെ നില്ക്കുന്നു! അല്ലയോ താതാ, കാറ്റു നിന്നിൽ പ്രീതിമാനാണോ? അതോ നിന്റെ തോഴനാണോ? നിന്നെ ഈ കാട്ടിൽ കാറ്റ് എപ്പോഴും സംരക്ഷിക്കുന്നു. അതിൽ യതൊരു സംശയവുമില്ല. വേഗം കൂടിയവനായ വായു ഭഗവാൻ ഗിരിശൃംഗങ്ങളേയും നാനാവൃക്ഷങ്ങളേയും നിന്നനിലയിൽനിന്ന് ഉലയ്ക്കാറുണ്ട്. കാറ്റു കഠിനമായി ഊതിയാൽ പാതാളവും, പുഴയും, സമുദ്രവുംകൂടെ അവൻ വറ്റിക്കും. അങ്ങനെയുള്ള വായു നിന്നെ സംരക്ഷിക്കുന്നുണ്ട്. അതിൽ സംശയമില്ല. നിങ്ങൾക്കു സഖ്യമുണ്ടെന്നുള്ളത് ഉറപ്പാണ്. അതുകൊണ്ടാണ് വളരെ കൊമ്പുകളോടും ഇലകളോടുംകൂടി നീ പൂവും കായുമേന്തി ശോഭിക്കുന്നത്. ഈ പക്ഷികൾ നിന്നിൽ മോദിച്ച് വസിക്കുന്നതു കാണുമ്പോൾ നീ നന്മയുള്ളവനാണെന്ന് ഞാൻ കാണുന്നു. നീ പൂത്തുനില്ക്കുന്ന സമയത്ത് നിന്നിൽ വന്നുചേരുന്ന പക്ഷികളുടെ മനോഹരമായ ഗാനം നിനക്കു പ്രതിഫലമായി അവ പ്രഭാതത്തിൽ നല്കുന്നു. അതു സന്തോഷകരംതന്നെ. കൂട്ടംചേർന്നു ചുറ്റിത്തളർന്ന ആനകൾ ചൂടേറ്റു ചീറ്റിപ്പാഞ്ഞുവരുമ്പോൾ നീ അവയ്ക്കു നിഴൽ വിരിച്ചുകൊടുക്കുന്നു. അവ സുഖമായി വിശ്രമിക്കുന്നു. അവ സുഖമായി കിടന്നുറങ്ങുന്നു. അല്ലയോ മഹാനായ പൂളമരമേ, നീ എത്ര ഉദാരനായി ശോഭിക്കുന്നു. നിന്നെ ആശ്രയിച്ച് എത്രയോ മൃഗപക്ഷിജാലങ്ങൾ കഴിഞ്ഞുകൂടുന്നു. എല്ലാം കണ്ട് നീ മേരുപർവ്വതംപോലെ സന്തോഷത്തോടെ ശോഭിക്കുന്നു. തപസ്സിദ്ധരായ ബ്രാഹ്മണരും താപസശ്രവണാഗ്ര്യന്മാരും ചേർന്നിരിക്കുന്ന നിന്റെ നിഴൽവിരിച്ച ഇരിപ്പിടം സ്വർഗ്ഗതുല്യമായി ഞാൻ കാണുന്നു."

**155. പവനശാല്മലീസംവാദം (കാറ്റിന്റെയും പൂളയുടെയും കഥ തുടരുന്നു)** – നാരദൻ പറഞ്ഞു: "എടോ ഇലവേ, നീ വായുവുമായി ചാർച്ചയോ വേഴ്ചയോ ഉള്ളവനാണ്. അതിൽ എനിക്കു യാതൊരു സംശയവുമില്ല. അല്ലെങ്കിൽ ഭീമനും സർവ്വഗനുമായ വായു നിന്നെ കാക്കുമോ? നീ വായുവിന്നു വിധേയനായി നില്ക്കുകയാണ്. കാറ്റു നിന്റെ സുഹൃത്താകയാൽ അവൻ നിന്നെ എപ്പോഴും കാത്തുരക്ഷിച്ചുപോരുന്നു. ഇപ്രകാരം ഒരു വൃക്ഷത്തേയും ഞാൻ കാണുന്നില്ല. ഒരു കുന്നിനേയും ഒരു സൗധത്തേയും കാറ്റു സംരക്ഷിക്കുന്നതായി ഞാൻ

കാണുന്നില്ല. ശക്തനായ കാറ്റ് അടിച്ചുടയ്ക്കാത്തതായി ഒന്നിനേയും ഞാൻ കാണുന്നില്ല. നിന്നെ കാറ്റ് കാത്തുരക്ഷിക്കുന്നതുകൊണ്ടാണ് നീ പരിവാരത്തോടുകൂടി സുരക്ഷിതമായി നില്ക്കുന്നത്. അതിൽ സംശയിക്കാൻ വഴിയില്ല."

ശാല്മലി പറഞ്ഞു: "അല്ലയോ ബ്രഹ്മൻ, കാറ്റ് എന്റെ ഇഷ്ടനല്ല, സുഹൃത്തല്ല, ബന്ധുവുമല്ല, ബ്രഹ്മാവുമല്ല എന്നെ കാത്തുരക്ഷിക്കുവാൻ. വായുവേക്കാൾ എന്റെ തേജോബലം ഭീമമാണ് നാരദാ! ശക്തിയിൽ എന്റെ പതിനെട്ടിൽ ഒരുഭാഗത്തിന്നില്ല വായു. അവൻ എത്ര രൂക്ഷനായി വന്നാലും എനിക്ക് അതൊന്നും അത്ര സാരമായിത്തോന്നുന്നില്ല. ഞാൻ അവനെ തടഞ്ഞു നിർത്തും. മരങ്ങളും കുന്നുകളും മറ്റും ഉടയ്ക്കുന്നവനാണു താനെന്ന് ഒരു ഹുങ്ക് അവന്നുണ്ടായിരിക്കാം. അത് എന്നോടു നടക്കുകയില്ല. ആ പ്രഭഞ്ജനൻ ഇടഞ്ഞു വന്നാലും മഹർഷേ, ഞാൻ ഭയപ്പെടുകയില്ല."

നാരദൻ പറഞ്ഞു: "എടോ പൂളേ, നിന്റെ കാഴ്ച തെറ്റിപ്പോകുന്നു. അതിൽ യാതൊരു സംശയവുമില്ല. ബലത്തിൽ വായുവിന്നു തുല്യമായി യാതൊരു വസ്തുവുമില്ല. ഇന്ദ്രൻ, യമൻ, വൈശ്രവണൻ, ജലനാഥനായ വരുണൻ ഇവരാരുംതന്നെ വായുവിനോളം ശക്തരല്ല! പിന്നെ വനസ്പതിയായ ഇലവേ, നിന്റെ കഥ പറയുവാനുണ്ടോ? എടോ പൂളേ, ഈ ലോകത്തിൽ പ്രാണികൾ ചേഷ്ടിക്കുന്നതൊക്കെ ഭഗവാനായ വായുവിന്റെ ചേഷ്ടാബലംകൊണ്ടാണ്. അവൻ പ്രാണൻ നല്കുന്ന വിഭുവാണെന്ന് നീ അറിയുന്നുണ്ടോ? നന്മയോടെ പെരുമാറുമ്പോൾ പ്രാണികളിൽ അവൻ നന്മയോടെ ചേഷ്ടിപ്പിക്കുന്നു. നന്മയിലല്ലെങ്കിലോ വികൃതമായി മർത്ത്യരെ ചേഷ്ടിപ്പിക്കുന്നു. ഇപ്രകാരം സർവ്വസത്വശ്രേഷ്ഠനായ വായുവിനെ, ആ പൂജ്യനെ, ഭവാൻ പൂജിക്കുന്നില്ലെങ്കിൽ അതിൽപ്പരം വിവരക്കേടു പറയുവാനുണ്ടോ! നിസ്സാരനും ദുർമ്മതിയുമായ ഭവാൻ വായിൽത്തോന്നിയത് പറയുന്നു. ക്രോധാദിദോഷങ്ങൾ ബാധിച്ചവനായ നീ വെറുംവാക്കുകൾ ഓരോന്ന് പറയുകയാണ്. നീ ഇങ്ങനെ വെറും വാചകങ്ങൾ അടിക്കുന്നതു കേൾക്കുമ്പോൾ എനിക്കു കോപംവരികയാണ്. ഞാൻ ഇപ്പോൾപോയി വായുവിനോട് നിന്റെ ദുർഭാഷിതങ്ങളൊക്കെ പറയും. ചന്ദനം, സ്യന്ദനം (തൊടുകാര) താലം (കരിമ്പന), സരളം (ചരളം) ദേവതാരം, വേതസം, ധന്വനം ഇവയൊക്കെ നല്ല ബലമുള്ള വൃക്ഷങ്ങളാണ്. അവ ദുർമ്മതിയായ പൂളേ, നിന്നെക്കാൾ കാതലുള്ളവയാണ്. അവയൊന്നും വായുവിനെ ആക്ഷേപിക്കുന്നില്ല. അവയ്ക്കറിയാം കാറ്റിന്റെ ബലം. തങ്ങളുടെ ബലവും അവയ്ക്കറിയാം. അതുകൊണ്ട് അവ കാറ്റിനെ തലകുനിച്ചു നമസ്കരിക്കുന്നു. അനന്തമായ വായുബലത്തെ വിഡ്ഢിയായ ഇലവേ, നീ അറിയുന്നില്ല. ഞാൻ പോകട്ടെ! വായുവിന്റെ അടുത്തുചെന്ന് നിന്റെ വാക്കുകൾ ഞാൻ വായുവിനെക്കണ്ടു പറയട്ടെ!"

**156. പവനശാല്മലീസംവാദം (കാറ്റിന്റെയും പൂളയുടെയും കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഇലവിനോടു പറഞ്ഞ് ആ ബ്രഹ്മസത്തമൻ അവിടെനിന്നു പോയി. ഇലവു പറഞ്ഞതൊക്കെ നാരദൻ വായുവിനോടു പറഞ്ഞു.

നാരദൻ പറഞ്ഞു: 'അല്ലയോ മാരുതാ, ഹിമാലയത്തിൽ ഒരു ഇലവ് നില്ക്കുന്നുണ്ട്. അവൻ വലിയ പരിവാരങ്ങളോടുകൂടിയവനാണ്. നല്ലപോലെ വേരൂന്നി നല്ലപോലെ തഴച്ചുനില്ക്കുന്ന അവൻ നിന്നെ പുച്ഛിച്ചുപറഞ്ഞിരിക്കുന്നു. നിന്നെക്കുറിച്ച് വളരെയധികം അവൻ അധിക്ഷേപിച്ച് പറഞ്ഞു. ഞാൻ അതൊക്കെ എന്തിന്നു പറയുന്നു? നിന്റെ മുമ്പിൽ നില്ക്കുവാനുള്ള ശക്തി അവന്നില്ലെന്ന് എനിക്കറിയാം. സർവ്വപ്രാണീശനായ നിന്നെ ഞാൻ ശരിക്കും അറിയുന്നുണ്ട് മാരുതാ! നീ വരിഷ്ഠനാണ്. നീ ഗരിഷ്ഠനാണ്. നീ കോപിച്ചാൽ അന്തകതുല്യനാണ്.'

നാരദൻ പറഞ്ഞ വാക്ക് വായു കേട്ടു. അവൻ ഇലവിന്റെ അടുക്കൽച്ചെന്ന് കോപത്തോട പറഞ്ഞു. "എടോ പൂളേ, നീ നാരദനോട് എന്തുപറഞ്ഞു? നീ എന്നെ നിന്ദിച്ചു പറഞ്ഞതായി ഞാൻ അറിഞ്ഞു. വായുവാണ് ഞാൻ. നിനക്കു മനസ്സിലായോ? ഞാൻ എന്റെ ശക്തി നിനക്കു കാണിച്ചുതരാം. നിനക്ക് എത്രത്തോളം കഴിവുണ്ടെന്നതൊക്കെ എനിക്കറിയാം. എടോ വൃക്ഷമേ, നീ എന്നെ മനസ്സിലാക്കിയിട്ടില്ലെങ്കിൽ അറിയിച്ചുതരാം. സൃഷ്ടികാലത്ത് പ്രഭുവായ ബ്രഹ്മാവ് നിന്നിൽ വിശ്രമിച്ചു. അവൻ വിശ്രമിച്ച വൃക്ഷമല്ലേ നീ എന്നോർത്ത് ഞാൻ നിന്നിൽ പ്രസാദിച്ചിരിക്കയായിരുന്നു. അതുകൊണ്ടാണു വിഡ്ഢിയായ പൂളേ, നിന്നെ ഞാൻ കാത്തിരുന്നത്. നിന്റെ ശക്തിയോർത്ത് ഭയപ്പെട്ടിട്ടാണെന്നാണോ നീ ധരിച്ചത്? എടോ ദുഷ്ടവൃക്ഷമേ, നീ മറ്റ് പ്രാകൃതന്മാരെപ്പോലെ എന്നെ നിന്ദിക്കുകയാണോ? ഇനിമേൽ എന്നെ അവമാനിക്കാനാകാത്ത മട്ടിൽ ഞാൻ എന്നെ നിനക്കു കാണിച്ചുതരാം."

ഭീഷ്മൻ പറഞ്ഞു: "വായു ഇപ്രകാരം പറഞ്ഞപ്പോൾ ആ ഇലവ് ഒരു പരിഹാസഭാവത്തിൽ പുഞ്ചിരിയോടെ പറഞ്ഞു: 'എടോ കാറ്റേ, നീ കോപിച്ചുവന്ന് എന്നോടു നിന്റെ ശൗര്യമൊന്നു കാട്ടൂ. ഞാനൊന്നു കാണട്ടെ നിന്റെ പ്രതാപം! നീ എന്തിന്ന് എന്നോട് കോപിക്കുന്നു! കോപം വിടൂ. നീ ക്രോധിച്ചാൽ എനിക്കൊരു ചുക്കും വരാനില്ല. നീ എന്നോട് എന്തു കാട്ടും? എടോ കാറ്റേ, ഞാൻ നിന്നെ പേടിക്കുകയില്ല. ആ മോഹം വിട്ടോളൂ! നീ ഒരു പ്രഭുവാണെന്നുള്ള ഭാവം നിന്നിലുണ്ട്! ഞാൻ നിന്നെക്കാൾ എത്ര ശക്തനാണ്! എനിക്ക് നിന്നെ ഭയപ്പെടേണ്ടതായി ഒരു കാര്യവുമില്ല. ശരീരത്തിന്റെ ബലമല്ല ബലം. ബുദ്ധിയുടെ ബലമുള്ളവരാണു ബലശാലികൾ. മനസ്സിലായോ! പ്രാണന്നു ബലമുള്ളവരൊന്നും ബലവാന്മാരല്ല. അതു നിന്റെ തെറ്റായ ധാരണയാണ്.'

പൂളയുടെ ആക്ഷേപവാക്കുകൾ കേട്ട് കാറ്റു പറഞ്ഞു:'നാളെയാകട്ടെ നിന്റെമേൽ എന്റെ തേജസ്സ് ഞാൻ കാട്ടിത്തരാം.' സൂര്യൻ അസ്തമിച്ചു; അന്നത്തെ പകൽ കഴിഞ്ഞു.

ഉടനെ ഉള്ളുകൊണ്ട് ഇലവ് വായുവിന്റെ ആക്രമണമുണ്ടാകുമെന്ന് ഉറച്ചു. താൻ വായുവിനോട് തുല്യനല്ല എന്നതും ഗ്രഹിച്ചു. ഇലവു തന്നത്താൻ പറഞ്ഞു:'ഞാൻ നാരദനോട് ഏറ്റുപറഞ്ഞ വാക്ക് പാഴിലാകും. വായുവിനോടു മല്ലടിക്കുവാനുള്ള ശക്തി എനിക്കില്ല. അവൻ എന്നെക്കാൾ എത്രയോ ബലംകൂടിയ ബലവാനാണ്. നാരദൻ പറഞ്ഞതു ശരിയാണ്. അവൻ ബലവാൻതന്നെയാണ്. ഞാൻ മറ്റ് വൃക്ഷങ്ങളേക്കാൾ ബലംകെട്ടവനാണ്. കാതലില്ലാത്തവനാണ്; അതിൽ യാതൊരു സംശയവുമില്ല. എന്നാൽ ഒരുകാര്യം, എന്നെപ്പോലെ ബുദ്ധി ഒരു വൃക്ഷത്തിന്നുമില്ല. അതുകൊണ്ട് എന്റെ ബുദ്ധിയെടുത്ത് കാറ്റിൽനിന്നുള്ള ഭയം ഞാൻ നീക്കുന്നതാണ്. ആ ബുദ്ധിയെടുത്ത് നിന്നാൽ കാട്ടിലുള്ള എല്ലാ പ്രാണികൾക്കും ക്രോധിച്ചുവരുന്ന കാറ്റിൽ നിന്നു രക്ഷപ്പെടാം. ആ വിഡ്ഢികൾക്ക് എന്നെപ്പോലെ ബുദ്ധിയില്ലാത്തതുകൊണ്ട് അവർ അവരെ അറിയുന്നില്ല. കാറ്റ് കോപിച്ചുവരട്ടെ, ഞാനൊന്നു കാണട്ടെ!"

**157. പവനശാല്മലീസംവാദം (കാറ്റിന്റെയും പൂളയുടെയും കഥ അവസാനം)** – ഭീഷ്മൻ പറഞ്ഞു: "കാറ്റിനോട് മത്സരിക്കുവാൻതന്നെ ശാല്മലീവൃക്ഷം മനസ്സുകൊണ്ട് ഉറപ്പിച്ചു. താൻതന്നെ തന്റെ കൊമ്പുകളും ചില്ലകളും കൊഴിച്ചുകളഞ്ഞു. അവൻ കൊമ്പും, പൂവും, കായുമെല്ലാം ഉപേക്ഷിച്ച് കാലത്തു കാറ്റിന്റെ വരവു പ്രതീക്ഷിച്ചു മല്ലടിക്കുവാൻ തയ്യാറായി നിന്നു. ഉടനെ ഭയങ്കരമായി ചീറ്റി മാമരങ്ങൾ പുഴക്കി വീഴ്ത്തിക്കൊണ്ട് കാറ്റ് ആ നീണ്ടുനിവർന്നു നില്ക്കുന്ന ശാല്മലിയുടെ അടുത്തേക്ക് ആഞ്ഞടിച്ചു കയറി. അവിടെ എത്തിയപ്പോൾ കാറ്റു കണ്ടതെന്താണ്? വലിയ കൊമ്പുകളും, ചില്ലകളും, പൂവും ഒക്കെ ഉപേക്ഷിച്ചുനില്ക്കുന്ന വൃക്ഷത്തെയാണ് കണ്ടത്. കാറ്റ് വിസ്മയത്തോടും നല്ല ഒരു രസത്തോടുംകൂടി ശാഖാഢ്യനായ ശാല്മലിയോട് പറഞ്ഞു: 'എടോ പൂളേ, നീയെന്താണീച്ചെയ്തത്? ഞാനും ക്രോധിച്ചണഞ്ഞാൽ ഇതിലപ്പുറം ഒന്നും നിന്നെ ചെയ്യു

കയില്ലായിരുന്നു. അതു നീ തന്നത്താൻ ചെയ്തു. നീ തനിയെ കഷ്ടപ്പെട്ട് ഇതു ചെയ്തു. നീ നിന്റെ ശാഖകളെയൊക്കെ കൊഴിച്ചുകളഞ്ഞു. നീ പൂവും ശാഖകളും അറ്റവനായി! ഇലയും, കൂമ്പും കൊഴിഞ്ഞവനായി. നീ നിന്റെ ദുർമ്മന്ത്രിതം കാരണം എന്റെ വീര്യത്തിന്നധീനനായി.' കാറ്റിന്റെ വാക്കുകേട്ട് ശാല്മലി നാണിച്ചു നിന്നുപോയി. ഉള്ളു തപിച്ചു. അവൻ നാരദമഹർഷി പറഞ്ഞ വാക്കിനെ ഓർത്തു.

ഇപ്രകാരം അല്ലയോ രാജശാർദ്ദൂലാ, ബലവാനോടു ദുർബ്ബലൻ വൈരം തുടർന്നാൽ വിഡ്ഢിയായ അവൻ ഇലവിന്റെ മാതിരി ദുഃഖിക്കേണ്ടിവരും. അതുകൊണ്ട് ബലിഷ്ഠനോട് ദുർബ്ബലൻ ഒരിക്കലും വഴക്കിന്നു പോകരുത്. ഇലവിന്റെ കഥ കണ്ടു മനസ്സിലാക്കുക. മഹാന്മാരായ ജനങ്ങൾ തങ്ങളെ ദ്രോഹിക്കുന്നവരിൽ വൈരം കാണിക്കുകയില്ല, വെളിവാക്കുകയില്ല. ദുർബുദ്ധിയായ മനുഷ്യൻ ബുദ്ധിമാനോട് വൈരം കാട്ടരുത്. ബുദ്ധിമാന്റെ ബുദ്ധി പുൽക്കൂട്ടത്തിൽ തീപോലെ, എളുപ്പത്തിൽ പ്രകാശിക്കും. പുരുഷനിൽ ബുദ്ധിക്കു തുല്യം മറ്റൊന്നുമില്ല രാജാവേ! അതുപോലെതന്നെ ബലത്തിന്നു തുല്യം മറ്റൊന്നുമില്ല. മന്നവാ! അതുകൊണ്ട് ബാലന്മാരിൽ ക്ഷമിക്കണം. ജഡന്മാരിലും, അന്ധന്മാരിലും ബധിരന്മാരിലും ക്ഷമിക്കണം. ഈ ചൊല്ലിന്റെ മഹത്ത്വം അല്ലോ അരിനാശനാ! നിന്റെ കാര്യത്തിൽത്തന്നെ കണ്ടതല്ലേ? പതിനൊന്നും പിന്നെ ഏഴും അക്ഷൗഹിണിസൈന്യങ്ങൾ ചേർന്നാൽപ്പോലും വൻപനായ അർജ്ജുനനൊക്കുകയില്ല രാജാവേ. പോരിൽ ബലവാനായി കയറുന്ന പാകശാസനനന്ദനനായ പാണ്ഡുപുത്രൻ, കീർത്തിമാനായ അർജ്ജുനൻ, ശത്രുക്കളെ കൊന്നുമുടിച്ചില്ലേ? ഹേ ഭാരതാ! ഞാൻ രാജധർമ്മവും ആപദ്ധർമ്മവും വിസ്തരിച്ചുപറഞ്ഞു. ഇനിയെന്താണ് കേൾക്കേണ്ടത്? പറയൂ."

**158. ആപന്മൂലദോഷകഥനം (പാപം എങ്ങനെയുണ്ടാകുന്നു എന്ന്)** – യുധിഷ്ഠിരൻ പറഞ്ഞു: "പാപത്തിന്ന് എന്താണ് അധിഷ്ഠാനം. എന്തിൽനിന്നാണ് പാപം ഉത്ഭവിക്കുന്നത്? അല്ലയോ ഭരതർഷഭാ! ഇതു തത്ത്വമായിക്കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അങ്ങ് അതു വ്യക്തമാക്കിത്തന്നാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, പാപത്തിന്നധിഷ്ഠാനമെന്താണെന്നു ഞാൻ പറയാം. രാജാവേ, കേട്ടാലും! ലോഭം എന്ന ഒന്നുമാത്രമാണ് ഏറ്റവും വലിയ എല്ലാ യോഗ്യതകളേയും നന്മകളേയും നശിപ്പിക്കുന്നത്. ലോഭത്തിൽനിന്നാണ് പാപം ഉത്ഭവിക്കുന്നത്. ലോഭത്തിൽനിന്നു പാപവും അധർമ്മവും ഉണ്ടാകുന്നു. രണ്ടും ചേർന്നു ദുഃഖമുണ്ടാക്കുന്നു. ഈ ലോഭത്തിൽനിന്നുതന്നെയാണ് സകല ചതിയും തെമ്മാടിത്തവും ലോകത്തിൽ ഉണ്ടാകുന്നത്. ലോഭത്തിൽ നിന്നു ക്രോധം ഉണ്ടാകും. ലോഭത്താൽ കാമം വർദ്ധിക്കും. ലോഭത്തിൽനിന്നു മോഹവും ഉണ്ടാകുന്നു. മായയും, മാനവും, സ്തംഭവും, മരണവും, അക്ഷാന്തിയും, നാണമില്ലായ്മയും, ഐശ്വര്യനാശവും, ധർമ്മക്ഷയവും, ദ്രോഹേച്ഛയും, ദുഷ്കീർത്തിയും ഇവയൊക്കെ മോഹത്തിൽനിന്നാണുണ്ടാകുന്നത്. കൊടുക്കായ്ക, വർദ്ധിച്ച ആശ, വികർമ്മത്തിൽ പ്രവൃത്തികൾ, കുലമദം, വിദ്യാമദം, രൂപമദം, ഐശ്വര്യമദം, സർവ്വഭൂതദ്രോഹം, സർവ്വഭൂതാവമാനം, എല്ലാവരിലും അവിശ്വാസം, എല്ലാറ്റിലും അനാർജ്ജവം, പരദ്രവ്യാപഹരണം, പരഭാര്യാവിമർശനം, വാക്കിന്റെ കുത്ത്, ഉൾക്കുത്ത്, നിന്ദക്കുത്ത്, ഉപസ്ഥകുക്ഷിക്കുത്ത്, മൃത്യുക്കുത്ത് ഇവയൊക്കെ ഭയങ്കരമാണ്. ശക്തിയേറിയ ഈർഷ്യയാലുള്ള കുത്ത്, അതുപോലെതന്നെ മിഥ്യക്കുത്ത് ഇവയൊക്കെ ദുർജ്ജയമാണ്. രസക്കുത്ത് തടുക്കവയ്യാത്തതാണ്. ശ്രോത്രക്കുത്ത് സഹിക്കവയ്യാത്തതാണ്. നിന്ദ, ഡംഭം, മാത്സര്യം, പാനം, ദുഷ്കരകാരിത, ചെയ്യരുതാത്ത എല്ലാ സാഹസക്രിയയും- ഇവയൊക്കെ ലോഭത്തിൽനിന്നുണ്ടാകുന്നു. ജീവിതത്തിൽ മർത്ത്യർക്ക് ലോഭത്തെ ഉപേക്ഷിക്കുവാൻ കഴിയുകയില്ല; ബാലനായാലും യുവാവായാലും, വൃദ്ധനായാലും സാധിക്കയില്ല. മരിച്ചു ശരീരം നശിച്ചാലും മോഹം നശിക്കുന്നില്ല.

എത്ര നേടിയാലും ലോഭം പൂർത്തിയാക്കാൻ കഴിയുകയില്ല രാജാവേ! എത്ര ശക്തിയായ ഒഴുക്കുള്ള പുഴകളിലെ വെള്ളം നാനാഭാഗത്തുനിന്നും കടലിൽ വന്നുചേർന്നാലും കടലിന്നുണ്ടോ അതുകൊണ്ട് മതിയാകുന്നു? ലോഭംകൊണ്ട് അതു സന്തോഷിക്കുകയില്ല. കാമത്താൽ സംതൃപ്തി നേടുകയും ചെയ്യുന്നില്ല. ദേവന്മാർക്കോ, ഗന്ധർവ്വന്മാർക്കോ ദൈത്യന്മാർക്കോ സർപ്പഗണങ്ങൾക്കോ ഇതിന്റെ നിജമായസ്ഥിതി അറിയുവാൻ സാദ്ധ്യമല്ല രാജാവേ!

ഇങ്ങനെയുള്ള ലോഭത്തെ ജിതാത്മാവ് മോഹത്തോടുകൂടെ ജയിക്കണം. ദംഭം, ദ്രോഹം, നിന്ദ: അതുപോലെതന്നെ ഏഷണി, മത്സരം ഇവ അകൃതാത്മാക്കളായ ലുബ്ധരിൽ കുടികൊള്ളുന്നു. മഹത്തായ ശാസ്ത്രങ്ങൾ ധരിച്ചാലും, ധാരാളം വിദ്യ അഭ്യസിച്ചവർപോലും അന്യരുടെ സംശയങ്ങൾ തീർക്കുന്നവർപോലും, ഇതിൽ സ്വല്പബുദ്ധികളായി ക്ലേശിക്കുന്നു. ലോഭികൾ ദ്വേഷക്രോധങ്ങളേറ്റവരാണ്. അവർ ശിഷ്ടാചാരങ്ങൾ ഉപേക്ഷിച്ചവർ, ഉള്ളിൽ ക്രൗര്യമുള്ളവർ, നല്ല വാക്കു പറയുന്നവർ; പുല്ലുമൂടിയ കിണറുപോലെ ധർമ്മത്തിന്റെ വേഷവും കെട്ടുന്നു. ആ ക്ഷുദ്രന്മാർ ലോകത്തെ വഞ്ചിക്കുന്നു. ലോഭജ്ഞാനത്തിൽ നില്ക്കുന്ന അവർ യുക്തിശക്തികൊണ്ട് പല ദുർവ്യാഖ്യാനങ്ങളും പറഞ്ഞ് മാർഗ്ഗങ്ങളുണ്ടാക്കും. സന്മാർഗ്ഗങ്ങൾ കെടുത്തും. ലോഭഗ്രസ്തരായ ദുരാത്മാക്കൾ അതിൽ ധർമ്മത്തെ കവരും. വികാരപ്പെട്ട ഓരോ നിലയും വീണ്ടും തുടരും.

ദർപ്പം, ക്രോധം, മദം, സ്വപ്നം, ഹർഷം, മാനിത, ശോകം ഇവയൊക്കെ ലുബ്ധബുദ്ധികളിൽ കാണുന്നു. രാജാവേ, ഇങ്ങനെയുള്ളവർ എന്നും ലോഭമില്ലാത്ത ഇവർ അശിഷ്ടന്മാരാണെന്നു ധരിക്കണം.

ഇനി ശിഷ്ടന്മാർ ആരാണെന്നു ഞാൻ പറയാം. അവർ നല്ല ആചരമുള്ളവരും, നല്ല കർമ്മങ്ങൾ ചെയ്യുന്നവരുമാണ്. ആപത്തിൽപ്പോലും ആർക്ക് ഭയമില്ല, പരലോകത്തെപ്പറ്റി ആർക്കു ഭയമില്ല, ആർക്ക് ആ വിഷയത്തിൽ കാംക്ഷയില്ല, ആർക്ക് അപ്രിയത്തിലോ പ്രിയത്തിലോ കാംക്ഷയില്ല, ആർക്ക് ശിഷ്ടചാരമിഷ്ടമാണോ, ആരിൽ ദമം നില്ക്കുന്നുവോ, ആർക്ക് സുഖവും ദുഃഖവും തുല്യമാണോ, ആർക്ക് സത്യം അവലംബമാണോ അവർ ശിഷ്ടന്മാരാണ്.

അവർ ദാനം കൊടുക്കുന്നവരാണ്, ദാനം വാങ്ങുന്നവരല്ല. അവർ കനിവുള്ളവരാണ്, പിതൃദേവാതിഥിപരന്മാരാണ്, നിത്യോത്സാഹികളാണ്, സർവ്വോപകാരികളും വീരന്മാരുമാണ്. എല്ലാ ധർമ്മങ്ങളും കാക്കുന്നവരാണ്, എല്ലാ ഭൂതഹിതവും ചെയ്യുന്നവരാണ്. സർവ്വവും നല്കുന്നവരാണ്. അവരുടെ മനസ്സ് ഇളക്കുവാൻ ആർക്കും സാദ്ധ്യമല്ല. ധർമ്മകാര്യങ്ങളേ അവർ ചെയ്യൂ. പണ്ട് സജ്ജനങ്ങൾ ചെയ്ത വൃത്തം അവർ തെറ്റിക്കുകയില്ല. ഭയപ്പെടുകയില്ല, ഇളകുകയില്ല, ഉഗ്രരല്ല, സന്മാർഗ്ഗത്തെ അവർ വിടുകയില്ല.

അവർ കാമക്രോധങ്ങൾ വിട്ടവരാണ്. നിരഹങ്കാരരാണ്. നിർമ്മലന്മാരാണ്. സുവ്രതന്മാരും, അതിൽ സ്ഥിരബുദ്ധികളും, സ്ഥിരമായ മര്യാദയുള്ളവരും ആണ്. ഇത്തരക്കാരോടുകൂടി നീ വസിക്കണം. അവരിൽനിന്ന് ഉപദേശം കേൾക്കണം.

ഇത്തരക്കാർ ധർമ്മം അനുഷ്ഠിക്കുന്നത് അർത്ഥത്തിന്നോ കീർത്തിക്കോ അല്ല. ദേഹകൃത്യങ്ങൾ എന്നപോലെ ചെയ്യേണ്ടതാണെന്നു വെച്ചു ചെയ്യുന്നു എന്നുമാത്രം. അവരുടെ കർമ്മം നിഷ്കാമമാണ്. അവർക്ക് ഭയമാകട്ടെ, ക്രോധമാകട്ടെ, ചാപല്യമാകട്ടെ, ശോകമാകട്ടെ, ഇല്ല. ധർമ്മധ്വജം ഉയർത്തിക്കാട്ടി അഭിമാനിക്കുന്നവരുമല്ല. രഹസ്യമായി വെക്കേണ്ടതൊന്നും അവർക്കില്ല. ലോഭമറ്റവരും, ദ്രോഹം വിട്ടവരും, സത്യവും, ആർജ്ജവവുമുള്ളവരും, ഭ്രംശമില്ലാത്തവരുമായ ഇത്തരക്കാരിൽ ഹേ പാർത്ഥാ! നീ രഞ്ജിച്ചുകൊള്ളുക.

ഈ നല്ല ജനങ്ങൾ ലാഭത്തിൽ ഹർഷിക്കുകയില്ല; കിട്ടിയില്ലെങ്കിൽ നടുങ്ങുകയുമില്ല. സമദർശികളും സത്വസ്ഥന്മാരും നിരഹങ്കാരികളും നിർമ്മമന്മാരുമാണ് അവർ.

ലാഭം, അലാഭം, സുഖം, ദുഃഖം, പ്രിയം, അപ്രിയം, ജീവിതം, മരണം എന്നിവ തുല്യമായിക്കാണുന്ന സ്ഥിരവിക്രമന്മാർ ബുദ്ധ്യുത്സയോടുകൂടിയ സൽപ്പഥസ്ഥന്മാരാണ്. ധർമ്മപ്രിയന്മാരും മഹാനുഭാവന്മാരുമായ ആ മഹാശയന്മാരെ എന്നും പൂജിക്കുക. എല്ലാ വാക്പ്രലാപങ്ങളും ദൈവേച്ഛയാൽമാത്രം ഫലപ്രദമായി ഭവിക്കും; അതില്ലെങ്കിൽ എല്ലാം അശുഭമാവുകയും ചെയ്യും."

**159. അജ്ഞാനമാഹാത്മ്യം** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! എല്ലാ അനർത്ഥങ്ങൾക്കും അധിഷ്ഠാനമായത് ലോഭമാണെന്ന് അങ്ങ് പറഞ്ഞുവല്ലോ. എന്നാൽ അജ്ഞാനത്തെക്കുറിച്ചു വിശദമായി അങ്ങയിൽ നിന്ന് കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "അജ്ഞാനംകൊണ്ട് പാതകം ചെയ്യുന്നവൻ, തന്റെ നാശം അറിയാത്തവൻ, സദ്യുത്തരിൽ ദ്വേഷമുള്ളവൻ, ഇവരൊക്കെ ലോകത്തിൽ നിന്ദ്യരാകുന്നു. അജ്ഞാനത്താൽ മർത്ത്യൻ നരകത്തിൽ ചെന്നുചേരും. അജ്ഞാനത്താൽ ദുർഗ്ഗതി പ്രാപിക്കും. അജ്ഞാനത്താൽ ക്ലേശം ഏല്ക്കും. അജ്ഞാനത്താൽ ആപത്തുകളിൽ ചെന്നു ചാടും."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! അജ്ഞാനത്തിന്റെ ഉത്ഭവം, സ്ഥാനം, വളർച്ച, നാശം, ഉദയം, മൂലം, യോഗം, പോക്ക്, കാലം, കാരണം, ഹേതു എന്നിവയെക്കുറിച്ച് തത്ത്വമായി ശരിക്കു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇഹലോകത്തിൽ വന്നുകൂടുന്ന എല്ലാ ദുഃഖവും അജ്ഞാനത്തിൽനിന്ന് ഉത്ഭവിച്ചതല്ലേ?"

ഭീഷ്മൻ പറഞ്ഞു: "രാഗം, ദ്വേഷം, മോഹം, ഹർഷം, ശോകം, അഭിമാനം, കാമം, ക്രോധം, ദർപ്പം, തന്ദ്രി, ആലസ്യം, ഇച്ഛ, ദ്വേഷം, താപം, പരവൃദ്ധിയിൽ താപം, ഇവയെല്ലാം അജ്ഞാനമാണെന്നു പറയുന്നു. എല്ലാ പാപക്രിയകളും അജ്ഞാനമാണ്.

ഇതിന്റെ പ്രവൃത്തി, വൃദ്ധി മുതലായവയാണല്ലോ നീ ചോദിച്ചത്. ഞാൻ വിസ്തരിച്ചു പറയാം. വിശേഷിച്ചും അത് കേൾക്കുക. അജ്ഞാനം, അതിലോഭം എന്നീ രണ്ടും തുല്യഗുണതുല്യദോഷങ്ങൾ ആകുന്നു രാജാവേ. അതുകൊണ്ട് അവ രണ്ടും ഒന്നായി ഗണിച്ചാൽ മതി. ലോഭത്തിൽനിന്നാണ് അജ്ഞാനം ഉണ്ടാകുന്നത്. ലോഭം വളരുമ്പോൾ അജ്ഞാനവും വളരും. ലോഭം നിലനില്ക്കുമ്പോൾ അജ്ഞാനവും നിലനില്ക്കും. ലോഭം നശിക്കുമ്പോൾ അജ്ഞാനവും നശിക്കും. ലോഭം ഉദിക്കുമ്പോൾ അജ്ഞാനവും ഉദിക്കും. ലോഭത്തിന്റെ ഗതി എന്തോ, അതുതന്നെയാണ് അജ്ഞാനത്തിന്റേയും ഗതി. ലോഭത്തിന്റെ മൂലം മോഹമാണ്. ലോഭത്തിന്റെ ഗതി അനന്തമായ കാലഗതിതന്നെ. ലോഭം ഛിന്നഭിന്നമായാൽ അതിന്ന് കാരണം കാലമാകുന്നു. അജ്ഞാനത്താൽ ലോഭവും, ലോഭത്താൽ ജ്ഞാനഹാനിയും വന്നുകൂടുന്നു. സർവ്വദോഷങ്ങളും ലോഭത്താൽ വരുന്നു. അതുകൊണ്ട് ലോഭത്തെ ഒഴിവാക്കണം.

ജനകമഹാരാജാവ്, യുവനാശ്വൻ, വൃഷാദർഭി, പ്രസേനജിത്ത്, ഇവരൊക്കെ ലോഭംവിട്ട് സ്വർഗ്ഗംപ്രാപിച്ചവരാണ്. അപ്രകാരം വേറെ മന്നവന്മാരും സ്വർഗ്ഗം പ്രാപിച്ചിട്ടുണ്ട്. ഇതൊക്കെ പ്രത്യക്ഷപ്രമാണങ്ങളാണ്. അതുകൊണ്ടു തന്നത്താനെ ലോഭത്തെ ത്യജിക്കണം. ലോഭം ത്യജിച്ചാൽ സുഖം ഈ ലോകത്തിൽ മാത്രമല്ല, പരലോകത്തും സിദ്ധിക്കും."

**160. ദമകഥനം** – യുധിഷ്ഠിരൻ പറഞ്ഞു: "സ്വാദ്ധ്യായത്തിൽ (വേദപഠനത്തിൽ) പ്രയത്നിക്കുന്ന മനുഷ്യന്ന്, ധർമ്മകാമനായ മനുഷ്യന്ന്, എന്താണ് ശ്രേയസ്സ് എന്നു പറഞ്ഞുതന്നാലും. ലോകം പലതരത്തിൽ കാണപ്പെടുമ്പോൾ ശരിയായ ശ്രേയസ്സ് എന്താണെന്ന് അറിയുന്നില്ല. ഇഹത്തിലേക്കും പരത്തിലേക്കും ഉള്ള ശ്രേയസ്സെന്തെന്നുപദേശിച്ചാലും. ബഹുശാഖകളോടുകൂടിയ ധർമ്മമാർഗ്ഗം മഹത്താണല്ലോ ഭാരതാ! ഇന്ന് ധർമ്മങ്ങളിൽ ചെയ്യേണ്ടത് എന്താണെന്നാണ് അങ്ങയുടെ അഭിപ്രായം? വളരെ ശാഖോപശാഖകളോടുകൂടിയ മഹത്തായ ധർമ്മമാർഗ്ഗം മന്നിൽ തത്ത്വമായി വലിയ മൂലമായി എന്തുണ്ട്? അവയെല്ലാം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു രാജാവേ!"

ഭീഷ്മൻ പറഞ്ഞു: "നിന്റെ ചോദ്യത്തിൽ ഞാൻ സന്തോഷിക്കുന്നു. നീ ശ്രേയസ്സേന്തുമാറ് ഞാൻ എല്ലാം നിന്നോട് പറയുന്നുണ്ട്. പ്രാജ്ഞൻ അമൃത് പാനംചെയ്ത മാതിരി ജ്ഞാനംകൊണ്ട് നീ തൃപ്തനാകും. മഹർഷിമാർ തങ്ങളുടെ വിജ്ഞാനം അവലംബിച്ച് അനേകം ധർമ്മവിധികൾ പറഞ്ഞിട്ടുണ്ട്. അവയ്ക്കൊക്കെ ആശ്രയം ദമമാണ്. തീർപ്പുകാണുന്നവരായ വൃദ്ധന്മാർ പറയുന്നു ദമമാണ് എല്ലാ ശ്രേയസ്സിനും കാരണം എന്ന്. ബ്രാഹ്മണന്ന് വിശേഷിച്ചും ദമം സനാതനമായ ധർമ്മമാണ്. അവന്ന് ക്രിയാസിദ്ധി ദമംകൊണ്ട് വന്നുചേരും. ദാനം, അദ്ധ്യയനം, യജ്ഞം എന്നിവയേക്കാൾ മേലെയാണ് ദമം. ദമം തേജസ്സിനെ വർദ്ധിപ്പിക്കുന്നു. പരമമായ പവിത്രമാണ് ദമം. തേജസ്വി ദമത്താൽ പാപം അറ്റ് മഹത്തേന്തുന്നു. ദമത്തിന്ന് തുല്യമായ അന്യധർമ്മം ഉലകിൽ എങ്ങും കേൾക്കുന്നില്ല. എല്ലാ ധർമ്മാശ്രിതന്മാർക്കും ദമം പ്രശസ്തമായിട്ടുള്ളതാണ്. ഹേ രാജാവേ, ദമം കൈക്കൊണ്ട പുരുഷൻ ഇഹലോകത്തും പരലോകത്തും പരമമായ സുഖം പ്രാപിക്കും. ദമത്തോടുകൂടിയവൻ പിന്നെ മഹത്തായ ധർമ്മം പ്രാപിക്കും. ദാന്തൻ സുഖമായി ഉറങ്ങും, സുഖമായി ഉണരും, സുഖമായി ലോകങ്ങളിൽ എത്തും, അവന്റെ ഹൃദയം തെളിഞ്ഞ് വിളങ്ങും.

ദമം അറ്റവനായ പുരുഷൻ വളരെ ക്ലേശിക്കും. മറ്റുപല ദോഷങ്ങളും തന്നിൽനിന്നുത്ഭവിക്കും, അതിനെ തുടർന്നുകൊണ്ടിരിക്കും. നാലാശ്രമവ്രതത്തേക്കാൾ ഉത്തമമായത് ദമവ്രതമാണെന്നു വിജ്ഞന്മാർ പറയുന്നു. അതിന്റെ ചിഹ്നങ്ങൾ എന്തൊക്കെയാണെന്നും രാജാവേ, ഞാൻ പറഞ്ഞുതരാം. ധൃതി, ക്ഷമ, അഹിംസ, സമത്വം, സത്യം, ആർജ്ജവം, ഇന്ദ്രിയജയം, ദാക്ഷ്യം, മാർദ്ദവം, ഹ്രീ, അചാപല്യം, അകാർപ്പണ്യം, കോപമില്ലായ്മ, സന്തോഷം, പ്രിയവാദിത, അഹിംസ, അനസൂയ, ഇങ്ങനെ ഇവയെല്ലാം ചേർന്ന ഒന്നാണ് 'ദമം' എന്നു പറയുന്നത്. ഗുരുപൂജ, ഭൂതദയ, പൈശൂന്യം, ജനവാദം, പാഴ്വാക്ക്, സ്തുതി, നിന്ദവിടായ്ക, കാമം, ക്രോധം, ലോഭം, ദർപ്പം, സ്തംഭം, വികത്ഥനം, രോഷം, ഈർഷ്യ, അവമാനം ഇവയെ ദാന്തൻ ഏല്ക്കുന്നതല്ല. ഇവയൊന്നും ദാന്തനിൽ ഉണ്ടാകുന്നതല്ല. അനിന്ദിതൻ, അകാമാത്മാവ്, മഹത്തായ ഇച്ഛാശക്തിയുള്ളവൻ, അനസൂയകൻ, ഇങ്ങനെ സമുദ്രംപോലെ വിശാലാശയനായ മനുഷ്യൻ ഒരിക്കലും കടൽപോലെതന്നെ പൂർണ്ണനാകാതിരിക്കുന്നു. 'ഞാൻ നിന്റേയാണ്, നിങ്ങൾ നിങ്ങളുടേതാണ്, അവർ എന്നിലാണ്, ഞാൻ അവരിലാണ്.' ഇങ്ങനെയുള്ള പൂർവ്വസംബന്ധിസംയോഗങ്ങളൊന്നും ദാന്തൻ സ്വീകരിക്കുകയില്ല. ലോകത്തിലുള്ള സർവ്വഗ്രാമ്യാരണ്യപ്രവൃത്തികളും, നിന്ദയും, സ്തുതിയും, പറ്റിനില്ക്കാത്തവൻ മുക്തനായിത്തീരുന്നു. മൈത്രൻ, ശീലവാൻ, പ്രസന്നാത്മാവ്, ആത്മവിത്ത്, ഇങ്ങനെയുള്ളവൻ പല സംഗവും വിട്ടാൽ അവന്ന് മഹത്തായ പരലോകം സിദ്ധിക്കും. സുവൃത്തനും, ശീലവാനും, പ്രസന്നാത്മാവും, ആത്മവിത്തും, ബുധനുമായവൻ ലോകത്തിന്റെ സൽക്കാരമേറ്റ് സൽഗതിയെ പ്രാപിക്കുന്നു. ശുഭമായ കർമ്മം എന്തോ അതാണ് സജ്ജനങ്ങളുടെ ആചാരം. അതുകൊണ്ടുതന്നെയാണ് ജ്ഞാനിയായ മുനിക്ക് വഴിതെറ്റാത്തത്.

വീടുവിട്ടിറങ്ങി,കാടുകയറി ജ്ഞാനിയായ ജിതേന്ദ്രിയൻ കാലംകാത്ത് ഈ വിധം പ്രവർത്തിച്ച് ബ്രഹ്മസായൂജ്യത്തെ പ്രാപിക്കുന്നു. ഏതൊരാൾക്ക് ആരേയും ഭയമില്ല, ഏതൊരാളെ മറ്റാരും പേടിക്കുന്നില്ല, അവൻ ഉടൽവിടുമ്പോൾ ഒരിടത്തിലും അവന്നു ഭയം ഉണ്ടാകുന്നതല്ല. കർമ്മസിദ്ധങ്ങളെയെല്ലാം ചെലവിടുകയും, ഒന്നും സമ്പാദിച്ചുവെക്കുവാൻ ആഗ്രഹിക്കാ

തിരിക്കുകയും, എല്ലാവരേയും തുല്യമായി ദർശിക്കകയും, എല്ലാവരിലും മൈത്രി ഉണ്ടാവുകയും ചെയ്യുന്നവന്ന് ബ്രഹ്മസായൂജ്യം ലഭിക്കും. ആകാശത്തിൽപ്പറക്കുന്ന പക്ഷിയുടെ വഴി, പോയ മാർഗ്ഗം, പിന്നെ തെളിഞ്ഞു കാണുകയില്ല.ജലത്തിൽ സഞ്ചരിക്കുന്ന മത്സ്യത്തിന്റെവഴി പിന്നെ നോക്കിയാൽ കാണില്ല. അതുപോലെ ഇത്തരക്കാർ ഗമിക്കുന്ന മാർഗ്ഗം ആരെയും ആകർഷിക്കുകയില്ല. വെളിക്കു കാണുകതന്നെയില്ല. ഗൃഹത്തെ ഉപേക്ഷിച്ച് മോക്ഷമാർഗ്ഗത്തെ സ്വീകരിക്കുന്നവന്ന് ലോകം എന്നെന്നേക്കും തേജോമയമായിരിക്കും. കർമ്മമൊക്കെ സന്ന്യസിക്കുക, തപസ്സും സന്ന്യസിക്കുക, വിദ്യയൊക്കെ സന്ന്യസിക്കുക, സർവ്വവും സന്ന്യസിക്കുക, അങ്ങനെ സർവ്വകാമനായി, സത്യത്തെ വിടാത്തവനായി, പ്രസന്നാത്മാവായി, ആത്മവിത്തായി, ശുചിയായിരിക്കുന്ന പുരുഷൻ ലോകത്തിന്റെ സർക്കാരമേറ്റ് സ്വർഗ്ഗത്തെ പ്രാപിക്കും.

പിതാമഹന്മാരുടെ സ്ഥാനമേതോ, ബ്രഹ്മചാരിസമുത്ഭവമേതോ, അത് ഗുഹയ്ക്കകത്താണ്. എന്നും ദമംകൊണ്ട് അതിൽ ചെല്ലാവുന്നതാണ്. താൻ ബുദ്ധനും സർവ്വഭൂതഹിതനുമായി ആത്മാരാമനുമായി വർത്തിച്ചാൽ പുനർജ്ജന്മഭയമില്ലാതെ അവരെ പിന്തുടർന്ന് പരലോകത്ത് എത്തും. ദമത്തിന്ന് ഒറ്റ ദോഷമേയുള്ളൂ. രണ്ടാമതൊന്നില്ല. ക്ഷമിക്കുന്നവനെ 'ശക്തിയില്ലാത്തവൻ' എന്ന് ജനങ്ങൾ കരുതും. പറയും, ഈ ഒറ്റ ദോഷമുണ്ടെങ്കിലും ഗുണം ഒന്നല്ല, വളരെയാണ്. ക്ഷമിക്കുന്നവന്നു കിട്ടുന്നത് മഹത്തായ ബഹുലോകങ്ങളാണ്. ദാന്തന്ന് കാട്ടിൽപ്പോകേണ്ട കാര്യമില്ല. അദാന്തൻ കാട്ടിൽപ്പോയിട്ടും കാര്യമില്ല. ദാന്തൻ പാർക്കുന്ന സ്ഥലംതന്നെ തപോവനമാണ്. അതാണ് ആശ്രമം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭീഷ്മന്റെ മൊഴി കേട്ടപ്പോൾ യുധിഷ്ഠിരരാജാവ് അമൃതത്താൽ തൃപ്തനായവിധം ഏറ്റവും പ്രഹൃഷ്ടനായി. ധർമ്മിഷ്ഠനായ യുധിഷ്ഠിരൻ ഭീഷ്മനോടു പിന്നെയും ചോദിച്ചു. അവനോടു കുരുദ്വഹനായ ഭീഷ്മൻ പ്രീതിയോടെ എല്ലാറ്റിനും ഉത്തരം പറഞ്ഞുകൊടുത്തു."

**161. തപഃപ്രശംസ –** ഭീഷ്മൻ പറഞ്ഞു: "എല്ലാം തപോമൂലമാണെന്നു കവീശ്വരന്മാർ പറയുന്നു. തപംചെയ്യാത്ത മൂഢൻ ക്രിയയുടെ ഫലം നേടുന്നതല്ല. ബ്രഹ്മാവ് ഇതൊക്കെയും സൃഷ്ടിച്ചു. ഋഷികൾ തപസ്സാൽ വേദങ്ങളെയുംനേടി. തപസ്സാൽത്തന്നെയാണ് ഫലമൂലങ്ങളും സൃഷ്ടിക്കപ്പെട്ടത്. സമാഹിതന്മാർ (ശ്രദ്ധാലുക്കൾ) തപസ്സുകൊണ്ടുതന്നെ മൂന്നു ലോകവും ദർശിക്കുന്നു. അഗദാദ്യൗഷധങ്ങളും, പലേ ക്രിയകളും, തപസ്സുകൊണ്ടുതന്നെയാണു സിദ്ധിക്കുന്നത്. തപസ്സ് മൂലമായി എല്ലാം സാധിക്കുന്നു. ദുസ്സാദ്ധ്യമായതുപോലും തപസ്സുകൊണ്ട് ലഭിക്കും. സകലതും ലഭിക്കും തപസ്സുകൊണ്ട്. ഋഷികൾ തപസ്സുകൊണ്ടാണ് എല്ലാ ഐശ്വര്യവും നേടുന്നത്. അതിൽ യാതൊരു സംശയവുമില്ല. മദ്യവനും, തസ്കരനും, ഭ്രൂണഹന്താവും, ഗുരുതല്പഗതനും, നേടിയ കൊടുംപാപം അവർ തപസ്സു ചെയ്യുന്നതായാൽ അവരെ വിട്ടൊഴിയും. തപസ്സുകൾ പലമട്ടിലുണ്ട്. അനശനത്തിലും വലിയ തപസ്സില്ല. അതുകൊണ്ട് കാര്യം നേടും. അഹിംസ, സത്യവചനം, ദാനം, ഇന്ദ്രിയനിഗ്രഹം, ഇവയിലും മേലെയാണ് അനശനം (പട്ടിണി). ദാനത്തെക്കാൾ ദുഷ്കരമായി മറ്റൊന്നില്ല. അമ്മയെക്കാൾ മേലെ മറ്റാശ്രയമില്ല. ത്രൈവിദ്യയെക്കാൾ മേലെ ഒന്നുമില്ല. പരമമായ തപസ്സാണ് സന്ന്യാസം. സ്വർഗ്ഗധർമ്മാഭിഗുപ്തിക്ക് ഇന്ദ്രിയങ്ങളെ കാക്കുന്നു. ധർമ്മാർത്ഥങ്ങൾക്ക് അനശനത്തേക്കാൾ മേലെയായി തപസ്സില്ല. ഋഷിമാർ, പിതൃക്കൾ, ദേവന്മാർ, മനുഷ്യർ, പക്ഷികൾ, ചരാചരങ്ങളായ മറ്റു ഭൂതങ്ങൾ ഇവയെല്ലാം തപസ്സിനെ ആശ്രയിക്കുന്നു. അവരെല്ലാം തപസ്സുകൊണ്ട് നേടിയവരാണ്. അങ്ങനെ ദേവന്മാരും തപസ്സുകൊണ്ട് മഹത്ത്വത്തെ നേടി. ഈ നന്മകൾ ജഗത്തിൽക്കാണുന്നതെല്ലാംതന്നെ തപസ്സിന്റെ ഫലമായി സിദ്ധിച്ചതാണ്. തപസ്സുകൊണ്ടു ദേവഭാവവുംകൂടി തീർച്ചയായും നേടുവാൻ കഴിയും."

**162. സത്യപ്രശംസ –** യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ, സത്യത്തെ ധർമ്മമായി വിപ്രർഷികളും, പിതൃക്കളും, ദേവകളും പറയുന്നു. സത്യത്തെപ്പറ്റി പറഞ്ഞുകേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്; അങ്ങ് പറഞ്ഞാലും! സത്യത്തിന്ന് എന്താണു ചിഹ്നം? അത് എങ്ങനെ ലഭിക്കും? സത്യം സ്വീകരിച്ചവന്ന് എന്തു ലഭിക്കും? എല്ലാം വിസ്തരിച്ചുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "ചാതുർവ്വർണ്ണ്യത്തിന്ന് ധർമ്മസങ്കരം ഒരിക്കലും മംഗളമായിത്തീരുകയില്ല. ഓരോ ജാതിക്കും നിശ്ചയിക്കപ്പെട്ട ധർമ്മം കൂട്ടിക്കലരാതിരിക്കണം. അത് ശരിയായി പാലിക്കുന്നതാണ് എല്ലാജാതിക്കുമുള്ള സത്യം.

സത്യം സത്തുക്കളിൽ ധർമ്മമാണ്. സത്യം സനാതനമായ ധർമ്മമാണ്. സത്യത്തെ നാം പൂജിക്കണം. ഏറ്റവും പരമമായ ഗതി സത്യമാകുന്നു. സത്യം ധർമ്മമായ തപോയോഗമാണ്. സത്യം സനാതനമായ ബ്രഹ്മമാണ്. സത്യമാണ് മുഖ്യമായ യജ്ഞം. എല്ലാം സത്യത്തിൽ നില്ക്കുന്നു. സത്യത്തിന്നുള്ള ആചാരവും, ക്രമവും, ലക്ഷണവും ഞാൻ മുറയ്ക്കു പറയാം. സത്യം എങ്ങനെ നേടുന്നു എന്നുള്ളതും നീ അറിയേണ്ടതാണ്.

സത്യം ലോകമൊട്ടുക്കും പതിമ്മൂന്നു വിധത്തിലുണ്ട്. സമതയും, അതുപോലെതന്നെ ദമവും സത്യമാണ്. അമാത്സര്യം, ക്ഷമ, ഹ്രീ, തിതിക്ഷ, അസൂയ, ത്യാഗം, ധ്യാനം, ആര്യത്വം, ധൃതി, ദയ, അഹിംസ, ഇവ പതിമ്മൂന്നും സത്യത്തിന്റെ ആകാരങ്ങളാണ് രാജാവേ! സത്യമെന്നാൽ അവ്യയമാണ്, നിത്യമാണ്, നിർവ്വികാരമാണ്. സർവ്വവിധം ധർമ്മദോഷംവിട്ട യോഗംകൊണ്ട് ഇതു ലഭിക്കും. തന്നിൽ ഇഷ്ടമുള്ളവരിലും, അനിഷ്ടമുള്ളവരിലും, രിപുക്കളിലും സമത്വം കാണുക. ഇച്ഛാക്ഷയം, ദ്വേഷക്ഷയം, ഇവ നേടുക. കാമക്രോധങ്ങളെ ഉപേക്ഷിക്കുക. ദമം, അന്യസ്പൃഹയില്ലായ്മ, എല്ലായ്പോഴും ഗാംഭീര്യം, ധൈര്യം, അഭയം, രോഗശമനം, ഇവയെല്ലാം ജ്ഞാനത്താൽ ലഭിക്കും.

'അമാത്സരം ദാനധർമ്മ-
സംയമം ബുധർ ചൊൽവതാം
സത്യം നില്ക്കുന്ന സത്യത്തെ-
ക്കൊണ്ടമത്സരമാർന്നിടും.

അക്ഷമയ്ക്കും ക്ഷമയ്ക്കും താൻ
പ്രിയാപ്രിയമശേഷവും
ക്ഷമിപ്പൂ സമ്മതൻ സാധു
സത്യവാക്കതു നേടിടും.

മംഗളംചെയ്യുമിങ്ങേറ്റം
ധീമാൻ വാടില്ലൊരിക്കലും
പ്രശാന്തവാങ്മനസ്സെന്നും
ഹ്രീ ധർമ്മത്താലെയൊത്തിടും.

ധർമ്മാർത്ഥം ക്ഷമിപ്പോനും
തിതിക്ഷ ക്ഷാന്തിയാണുതാൻ
ലോകസംഗ്രഹണത്തിന്നായ-
ക്കിട്ടും ധൈര്യത്തിനാലതും.

ത്യാഗം സ്നേഹത്യാഗമത്രേ
വിഷയങ്ങളുടേയുമേ
രാഗദ്വേഷം വെടിഞ്ഞോന-
ല്ലാതീ ത്യാഗം ലഭിച്ചിടാ.'

ആര്യത്വം എന്നത് ജീവികൾക്കുവേണ്ടി ശുഭകർമ്മനിരാകാരനായി, വീതരാഗനായി, യത്നിച്ചുചെയ്യുന്ന കർമ്മമാണ്. അതുപോലെ ധൃതിയെന്നത് സുഖദുഃഖങ്ങളേല്ക്കുമ്പോഴുള്ള നിർവ്വി

കാരതയാണ്. ആത്മാവിന്ന് ഐശ്വര്യംകൊതിക്കുന്ന പ്രാജ്ഞൻ അത് എന്നും നേടും. എല്ലാംകൊണ്ടും ക്ഷമിക്കണം; തല്പരനാകണം. ഹർഷം, ഭയം, ക്രോധം എന്നിവ വിട്ടവനായ പണ്ഡിതൻ ധൃതിയെ നേടുന്നതാണ്.

എല്ലാ ജീവികളിലും മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും ദ്രോഹം ചെയ്യാതിരിക്കുക, അനുഗ്രഹിക്കുക, വേണ്ടതു നല്കുക. ഇവ സനാതനമായ സാധുധർമ്മമാകുന്നു. ഇങ്ങനെ പതിമ്മൂന്നും വെവ്വേറെ സത്യത്തിന്റെ ലക്ഷണങ്ങളാകുന്നു. സത്യത്തെ ഭജിക്കുന്നവരിൽ സത്യം വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ഇതിലപ്പുറമായി സത്യത്തിന്റെ ഗുണത്തെപ്പറ്റി പറയുവാനില്ല ഭാരതാ! അതുകൊണ്ട് സത്യത്തെ വിപ്രന്മാരും പിതൃക്കളും ദേവകളും വാഴ്ത്തുന്നു. സത്യത്തെക്കാൾ വലുതായി ധർമ്മമില്ല. നുണയെക്കാൾ വലുതായി പാതകമില്ല. ശ്രുതിധർമ്മത്തിന്ന് സത്യം പ്രമാണമാണ്. അതുകൊണ്ട് സത്യത്തെ കെടുത്തരുത്. സത്യത്തിൽ ദാനവും ദക്ഷിണാഢ്യമായ മഖങ്ങളും ത്രേതാഗ്നിഹോത്രങ്ങളും എല്ലാ വേദങ്ങളും മറ്റു ധർമ്മനിശ്ചയങ്ങളും അടങ്ങിയിരിക്കുന്നു. അശ്വമേധസഹസ്രങ്ങളെയെല്ലാം ഒരു തട്ടിലും സത്യത്തെ മാത്രം മറ്റേത്തട്ടിലും വെച്ച് ദേവകൾ തുലാസ്സിൽ തൂക്കിനോക്കിയപ്പോൾ സത്യം കൂടുതൽ ഭാരമുള്ളതായി, തൂങ്ങുന്നതായിക്കണ്ടു. അതുകൊണ്ട് സത്യത്തേക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ലെന്നു ധരിക്കണം."

**163. ലോഭനിരൂപണം –** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ ഭരതർഷഭാ, എന്തിൽനിന്നാണ് ക്രോധവും കാമവും ജനിക്കുന്നത്? വിധിത്സ(ചെയ്യാനുള്ള ആഗ്രഹം)യും ശോകവും മോഹവും പാരതന്ത്ര്യവും എന്തിൽനിന്നാണുണ്ടാകുന്നത്? പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "പ്രാണികൾക്കുള്ള പതിമ്മൂന്നു ശക്തിയേറിയ വൈരികളെല്ലാം പുരുഷന്മാരെ ഉപാസിക്കുന്നു. രാജാവേ! പ്രമത്തനായ മനുഷ്യനെ അപ്രമത്തങ്ങളായ ഇവ ആക്രമിക്കും. ശ്രദ്ധയില്ലാത്തവന്റെ നേരെ പെട്ടെന്ന് ചാടിവീഴുന്ന ചെന്നായ്ക്കൾപോലെ ഇവ ബലമായി ആക്രമിച്ച് മനുഷ്യനെ ഛിന്നഭിന്നമാക്കിക്കളയും. ഇവയിൽനിന്നു ദുഃഖമുണ്ടാകും. ഇവയിൽനിന്നു പാപമുണ്ടാകും. ഈ വാസ്തവം എന്നും മനുഷ്യൻ അറിഞ്ഞിരിക്കേണ്ടതാണ്. ഇവയുടെ ഉത്ഭവം, സ്ഥാനം, ക്ഷയം ഇവയെല്ലാം ഞാൻ നിന്നോടു പറയാം. ക്രോധത്തിന്റെ ഉൽപ്പത്തിമുതൽ തുടങ്ങാം. അത് ഹേ രാജാവേ, നീ മനസ്സിരുത്തി കേൾക്കണം.

ലോഭത്താൽ ക്രോധം ജനിക്കുന്നു. പരദോഷംകൊണ്ട് അതു വർദ്ധിക്കും. ക്ഷമയാൽ അതു നില്ക്കും. രാജാവേ, ക്ഷമയാൽ അത് ഒഴിയുകയും ചെയ്യും. സങ്കല്പംകൊണ്ട് കാമമുണ്ടാകും. അതിനെ സേവിച്ചാൽ അത് വർദ്ധിച്ചുവരും. പ്രാജ്ഞനായവൻ മിണ്ടാതെ അടങ്ങിയിരിക്കയാണെങ്കിൽ അതു നശിച്ചുപോകും. ക്രോധലോഭങ്ങളുടെ ഇടയിൽനിന്ന് അസൂയ എന്നത് പുറത്തുവരും. എല്ലാരിലും ഭയവും നിർവ്വേദവും കാണിച്ചാൽ അത് വിട്ടുപോകും. ചീത്ത കണ്ടാൽ ഉദിക്കുന്ന തത്ത്വജ്ഞാനംമൂലവും വിദ്വാന്മാർക്ക് അതൊഴിഞ്ഞുപോകും. അജ്ഞാനത്തിൽനിന്നാണ് മോഹം ജനിക്കുന്നത്. പാപാഭ്യാസംമൂലം അതു പുറത്തുവരും. പ്രാജ്ഞന്മാരുമായി ഇടപഴകുമ്പോൾ അത് ഒഴിഞ്ഞുപോകും. വിരുദ്ധമായ നീചശാസ്ത്രങ്ങൾ നോക്കുന്നവർക്ക് അല്ലയോ കുരുദ്വഹാ, വിധിത്സയുളവാകും. തത്ത്വജ്ഞാനംകൊണ്ട് അത് ഒഴിഞ്ഞുപോകും. പ്രീതിമൂലം ആ ദേഹിയുടെ വിരഹത്തിൽ ശോകമുണ്ടാകും. നിരർത്ഥമാണെന്നറിയുമ്പോൾ അത് അപ്പോൾ നശിച്ചുപോകും. പാരതന്ത്ര്യം ക്രോധലോഭാഭ്യാസത്താൽ ഉണ്ടാകും. എല്ലാവരിലും ദയയാലും നിർവ്വേദത്താലും അത് ഒഴിഞ്ഞുപോകും. മാത്സര്യം സത്യം വെടിയുകയാലും അഹിതസേവയാലും ഉണ്ടാകും. അത് സജ്ജനസേവകൊണ്ട് ക്ഷയിച്ചുപോകും. കുലം, ഐശ്വര്യം, ജ്ഞാനം ഇവയിൽനിന്ന് ലോകർക്ക് മദം ഉണ്ടാകും. അവയെപ്പറ്റി നന്നായറിയുമ്പോൾ അത് ഇല്ലാതാകും. ഈർഷ്യകാമംകൊണ്ടുണ്ടാകും. സംഘർഷംമൂലം അതുയരും. മറ്റുള്ള സത്വത്തിൽ പ്രജ്ഞമൂലം അതു നശിക്കും. ലോകബാഹ്യവിലാസംമൂലം അനിഷ്ടവും ദ്വിഷ്ടവുമായ വാക്കുകൊണ്ട് നിന്ദയും ഉണ്ടായിവരും. രാജാവേ! അത് ലോകം കാണുമ്പോൾ അടങ്ങും. ബലവാനായ എതിരാളിയോട് എതിരു ചെയ്യുവാൻ ശക്തിയില്ലാത്തവരിൽ കഠിനമായ അസൂയ ഉണ്ടാകും. കാരുണ്യത്താൽ അത് ഒഴിഞ്ഞുപോകും. എന്നും കൃപണരെക്കണ്ടാൽ അപ്പോൾ കൃപയുണ്ടാകും. ധർമ്മത്തിലുള്ള നിഷ്ഠ അറിയുമ്പോൾ അതു ശമിക്കും.

അജ്ഞാനത്തിൽനിന്നുത്ഭവിച്ചതാണ് ലോഭം. അത് എല്ലാ ജീവികളിലും എപ്പോഴും കാണുന്നു. ഭോഗങ്ങളുടെ അസ്ഥിരത്വത്തെ കണ്ടാൽ അത് ഒഴിഞ്ഞുപോകും. ഇങ്ങനെ പതിമ്മൂന്നെണ്ണത്തേയും അതിന്നുള്ള പ്രശമത്താൽ ജയിക്കാം. ഈ പതിമ്മൂന്നു ദോഷങ്ങളും ധൃതരാഷ്ടപുത്രരിലുണ്ട്. സത്യാർത്ഥിയായ നീ ജ്യേഷ്ഠസേവകൊണ്ട് അതൊക്കെ ജയിച്ചവനാണ്."

**164. നൃശംസാഖ്യാനം (നൃശംസന്റെ ലക്ഷണം) –** യുധിഷ്ഠിരൻ പറഞ്ഞു: "ആനൃശംസ്യം (സൗമ്യത, കൃപ) ഞാൻ എല്ലായ്പോഴും സജ്ജനങ്ങളെ കാണുന്നതുമൂലം അറിയുന്നുണ്ട്. നൃശംസരേയും അവരുടെ കർമ്മത്തേയുംപറ്റി എനിക്കറിഞ്ഞുകൂടാ. മുള്ളുകളും തീയും കിണറും മർത്ത്യൻ വർജ്ജിക്കുന്നമാതിരി നൃശംസകനായ മനുഷ്യനെ മർത്ത്യർ വർജ്ജിക്കുന്നു. ഈ ലോകത്തിലും പരലോകത്തിലും അവന്നു രക്ഷയില്ല. അതുകൊണ്ട് അവനെപ്പറ്റിയുള്ള ധർമ്മനിശ്ചയമെന്തെന്ന് അല്ലയോ കുരുദ്വഹാ, പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "നൃശംസനായ പുരുഷൻ എപ്പോഴും ക്രൂരത ചെയ്യും. ക്രൂരത ചെയ്യുവാനുള്ള ഒരു താൽപര്യം എപ്പോഴും അവനിൽ കാണും. അവൻ അന്യന്മാർക്കു ദൂഷണങ്ങൾ പറയും. താൻ അന്യനാൽ വഞ്ചിതനായെന്നു പറയുകയും ചെയ്യുന്നു. കൊടുത്തത് വിളിച്ചുപറയുന്നവൻ ദ്രോഹിയും ക്ഷുദ്രനും ചതിയനും ശഠനുമാണ്. പങ്കിട്ട് ആർക്കും കൊടുക്കാത്തവനും ദുരഭിമാനിയും സംഗിയും മേനിപറയുന്നവനും സർവ്വരിലും ദുശ്ശങ്കിയുമായ പുരുഷൻ ഏറ്റവും ബാലിശനും കൃപണനുമാണ്. അവൻ എന്നും തന്റെ കൂട്ടരെ വാഴ്ത്തും. ആശ്രമദ്വേഷിയും സങ്കലിയുമാണവൻ. ഹിംസാവിഹാരിയും ഗുണദോഷങ്ങൾ വേർതിരിച്ചറിയാത്തവനുമാണ് അവൻ. വളരെ വഞ്ചനയും മായാവേഷവും കാണിക്കും. ധൈര്യമുള്ളവനും ലുബ്ധനും ക്രൂരതയിൽ പ്രിയമുള്ളവനുമാണ്. ഗുണാഢ്യനായ ധാർമ്മികനെ ഇത്തരക്കാർ പാപികളാണെന്നു ധരിക്കും. തന്റെ ശീലത്തെ പ്രമാണമായി കരുതി ആരേയും വിശ്വസിക്കാതിരിക്കും. പരന്മാർക്ക് ദോഷംചെയ്യുന്ന രഹസ്യങ്ങൾ വിളിച്ചുപറയും. തനിക്ക് ദോഷം പറ്റിയാൽ അന്യന്റെ കൊറ്റിന്നും ദോഷം കരുതിക്കൂട്ടി ചെയ്യും. തനിക്കുപകാരം ചെയ്യുന്നവനേയും വഞ്ചിതനായി കാണും. ഉപകാരംചെയ്തവന്ന് ധനം കൊടുത്തതിന്നുശേഷം ഇരുന്നു ദുഃഖിക്കും. നല്ല ഭക്ഷണവും നല്ല പാനീയവുമൊക്കെ മറ്റുള്ളോരുടെ മുമ്പിൽവെച്ച് അന്യനു നല്കാതെ ശാപ്പിടും. ഇമ്മാതിരിയുള്ളവനാണ് നൃശംസൻ.

ബ്രാഹ്മണർക്ക് ആദ്യം നല്കി പിന്നെ ഇഷ്ടന്മാരോടുകൂടി ഭക്ഷിക്കുന്നവൻ മരിച്ചാൽ സ്വർഗ്ഗം പ്രാപിക്കും. ഇഹലോകത്തിൽ അവൻ സുഖിക്കുകയും ചെയ്യും.

ഇങ്ങനെ നൃശംസനെപ്പറ്റി ഞാൻ പറഞ്ഞു. അറിവുള്ള പുരുഷൻ എപ്പോഴും നൃശംസനെ വർജ്ജിക്കണം."

**165. പ്രായശ്ചിത്തീയം –** ഭീഷ്മൻ പറഞ്ഞു: "ദ്രവ്യം കള്ളന്മാരാൽ അപഹരിക്കപ്പെട്ടവനും യജ്ഞകാംക്ഷിയും സർവ്വവേദാന്തവേദിയും ആചാര്യപിതൃകാര്യങ്ങൾക്കുവേണ്ടി അർത്ഥിക്കുന്നവനും സ്വാദ്ധ്യായാർത്ഥം ഏറ്റവനുമായ ബ്രാഹ്മണൻ ദാനം വാങ്ങുവാൻ അർഹനാണ്. ധർമ്മഭിക്ഷുക്കളായി കാണുന്ന ഇത്തരം സാധുവിപ്രന്മാർക്ക്, സ്വത്തില്ലാത്ത ഇത്തരക്കാർക്ക് ദാനം നല്കണം. വിദ്യയും നല്കണം. അങ്ങനെയല്ലാത്തവർക്കു ദക്ഷിണ നല്കണം. വേദിക്കു പുറത്ത് മറ്റുള്ളവർക്കു പാകം ചെയ്ത അന്നം നല്കണമെന്നു വിധിച്ചിട്ടുണ്ട്. എല്ലാവിധം രത്ന

ങ്ങളും രാജാവ് അർഹിക്കുന്നവർക്ക് ഒത്തവിധം നല്കണം. വേദങ്ങളും ബ്രാഹ്മണരും ദക്ഷിണാഢ്യമായ മഖങ്ങളും അന്യോന്യം വിഭവംകൂട്ടി ഗുണത്തോടെ നിത്യവും യജിക്കേണ്ടതാണ്.

മൂന്നുവർഷത്തേക്ക് ഭൃത്യനെ ചോറുകൊടുത്ത് പോറ്റാനുള്ള കഴിവുള്ളവനും, അതിനേക്കാൾ ധനസ്ഥിതിയും കഴിവുള്ളവനുമായ ബ്രാഹ്മണന്ന് സോമപാനം ചെയ്യുവാൻ അർഹതയുണ്ട്. യാഗം ചെയ്യുന്നവന്ന് ഒരംശം ധനത്തിന്റെ പോരായ്മമൂലം യാഗം നിറവേറ്റാൻ കഴിയാതെവരുമ്പോൾ, വിശേഷിച്ചും ആ ബ്രാഹ്മണന്നു ധാർമ്മികനായ രാജാവിന്റെ കല്പനയനുസരിച്ച് ധാരാളം പശുക്കളുള്ള വൈശ്യന്റെ, സോമയാഗം ചെയ്യാത്തവനും സോമപാനം ചെയ്യാത്തവനുമായ വൈശ്യന്റെ, ഗോധനം ബ്രാഹ്മണന്റെ യജ്ഞം പൂർണ്ണമാക്കുവാൻവേണ്ടി ഹരിക്കണം. എന്നാൽ ശൂദ്രന്റെ ഗൃഹത്തിൽ നിന്ന് ഒന്നും സ്വീകരിക്കരുത്. യജ്ഞങ്ങൾക്കൊന്നിന്നും ശൂദ്രന്റെ പരിഗ്രഹം ഉപയോഗിക്കുവാൻ പാടില്ല. അവൻ സന്തോഷിച്ചുതന്നാലും വാങ്ങാൻ പാടില്ല. അനേകശതം ഗോക്കളുള്ളവൻ, യാഗം ചെയ്യാത്തവൻ, ഇവരുടെയൊക്കെ ഗൃഹത്തിൽനിന്നു ശങ്കകൂടാതെ ഗോക്കളെ രാജാവിന്നു ഹരിക്കാം. അല്ലാത്തവരിൽനിന്ന് അവരെ വിളിച്ചുവരുത്തി ചോദിച്ച് ധനം വാങ്ങാം. മറ്റവരിൽനിന്നു സമ്മതംനോക്കേണ്ട ആവശ്യമില്ല. ഇപ്രകാരം ചെയ്യുന്നതെല്ലാം രാജാവിന്നു ചേർന്ന ധർമ്മമാണ്. ആറുനേരം പട്ടിണികിടന്ന ബ്രാഹ്മണന്ന് അന്നം ആരിൽനിന്നും വാങ്ങിക്കൊടുക്കണം. അതിൽ പാപമില്ല. നീചന്മാരിൽ ധനമുണ്ടെങ്കിൽ, അവന്നു നാളേക്ക് ഇല്ലെങ്കിൽപ്പോലും, ബലമായി രാജാവ് പിടിച്ചെടുത്ത് നല്കണം. കളം, കണ്ടം, കാവ് മുതലായ ദിക്കിൽനിന്നു പിടിച്ചെടുത്ത് ബ്രാഹ്മണന്നു നല്കാം. ചോദിച്ചാലും ചോദിച്ചില്ലെങ്കിലും രാജാവിനോട് വിവരം പറയണം. ധർമ്മജ്ഞനായ രാജാവ് അങ്ങനെ പിടിച്ചെടുത്ത് ദാനം ചെയ്തവനെ ശിക്ഷിക്കരുത്. രാജാവിന്റെ മൗഢ്യംകൊണ്ടാണ് തന്റെ നാട്ടിൽ ബ്രാഹ്മണൻ ക്ലേശിച്ചു പട്ടിണികിടക്കേണ്ടിവരുന്നത്. ശ്രുതശീലങ്ങൾ അറിഞ്ഞ് ആവക ബ്രാഹ്മണർക്കു ജീവിതവൃത്തിക്കുള്ള വഴി തെളിയിക്കണം. അവനെ അച്ഛൻ മകനെയെന്നവിധം രക്ഷിക്കണം. വൈശ്വാനരേഷ്ടി (എല്ലാ മനുഷ്യരുടേയും നന്മയ്ക്കുവേണ്ടിയുള്ള യാഗം) വർഷംതോറും വർഷം മാറുമ്പോൾ ചെയ്യണം. അനുകല്പം (സർവ്വാംഗയുക്തമായ കർമ്മത്തിൽനിന്ന് ഏതാനും കുറഞ്ഞ കർമ്മം) ധർമ്മവാക്കാൽ ധർമ്മമായിട്ടുള്ളതാണ്. അത് ചെയ്യണം. മൃത്യുഭീതിയകറ്റാൻ വിശ്വേദേവകളും, സാദ്ധ്യന്മാരും, ആപത്തിൽ ചെയ്യുവാൻ വിധിച്ചിട്ടുള്ളതാണ് അത്.

മുഖ്യകർമ്മം നടത്തുവാൻ കെല്പുള്ളവൻ അനുകല്പം നടത്തുകയാണെങ്കിൽ അയാൾക്ക് പരലോകം ലഭിക്കയില്ല. ദുർഗ്ഗതിതന്നെയാണ് ഫലം. വേദജ്ഞനായ വിപ്രൻ ആ വകയൊന്നും രാജാവിനെ അറിയിക്കരുത്. തന്റെ രാജാവിന്റെ വീര്യത്തേക്കാൾ മഹത്തരമാണ് സ്വന്തം വീര്യം. അതുകൊണ്ട് രാജാവിന്ന് ബ്രഹ്മതേജസ്സ് ദുസ്സഹമാണ്. കർത്താവും, ശാസ്താവും, വിധാതാവുമാണ് ബ്രാഹ്മണൻ. ബ്രാഹ്മണൻ ദേവനാണ്. അവൻ ഒരിക്കലും അകുശലം പറയുവാൻ പാടില്ല. ശുഷ്കമായ വാക്കും പറയരുത്. ക്ഷത്രിയൻ കൈയൂക്കുകൊണ്ട് തന്റെ ആപത്തിനെ തരണം ചെയ്യണം. വൈശ്യനും ശൂദ്രനും ധനംകൊണ്ടു തങ്ങളുടെ ആപത്തിനെ തരണംചെയ്യണം. ദ്വിജൻ മന്ത്രഹോമങ്ങളാൽ ആപത്ത് തരണംചെയ്യണം. കന്യയോ, യുവതിയോ, വിഡ്ഢിയോ, മന്ത്രഹീനനോ, അസംസ്കൃതനോ, യജ്ഞത്തിൽ ആഹുതി ചെയ്യരുത്. അങ്ങനെയുള്ളവർ ഹോമിച്ചാൽ അവരും ഹോമിക്കാൻ അനുവദിച്ച യജമാനനും നരകത്തിൽ പോകും. അതുകൊണ്ട് വൈദികൻ വിതാനകുശലനായ ഹോതാവാകുക. പ്രാജാപത്യം എന്ന ദക്ഷിണ അഗ്ന്യാധേയന്നു നല്കിയില്ലെങ്കിൽ അവൻ അനാഹിതാഗ്നിയാണെന്നു ധർമ്മദർശികൾ പറയുന്നു. അതുകൊണ്ട് ജിതേന്ദ്രിയൻ ശ്രദ്ധയോടെ പുണ്യങ്ങൾ ചെയ്യണം. പൂർണ്ണ ദക്ഷിണമല്ലാതെ ഒരുത്തനും യജ്ഞം ചെയ്യരുത്. ദക്ഷിണയില്ലാത്ത യജ്ഞം പ്രജകളേയും, പശുക്കളേയും, സ്വർഗ്ഗത്തേയും ഇല്ലാതാക്കും. യശസ്സിന്നും കീർത്തിക്കും ആയുസ്സിന്നും അത് കേടുവരുത്തും. അശുദ്ധ സ്ത്രീകളെ മൈഥുനംചെയ്യുന്ന ദ്വിജന്മാർ, അനഗ്നികൾ, നിഃശ്രോത്രിയന്മാർ ഇവർ ആഹുതി ചെയ്യാൻ പാടില്ല. ചെയ്താൽ അവർ പാപികളാകും. ഒരു കൂപം മാത്രമുള്ള ഗ്രാമത്തിൽ ശൂദ്രസ്ത്രീയുടെ ഭർത്താവായി പന്ത്രണ്ടുവർഷം പാർത്ത് ബ്രാഹ്മണൻ ശൂദ്രകർമ്മാവായി അധഃപതിക്കും. ഭാര്യയല്ലാത്തവളെ മെത്തയിൽക്കിടത്തുന്ന ബ്രാഹ്മണൻ, ശൂദ്രരേയും അബ്രാഹ്മണരേയും വൃദ്ധരായിക്കണ്ട് ബഹുമാനിക്കുന്നവൻ, പുല്ലിൽക്കിടക്കണം. അതാണതിന്നു പ്രായശ്ചിത്തം. എന്നാൽ അവൻ ശുദ്ധനാകും. എന്റെ മൊഴി രാജാവേ, കേൾക്കുക.

നികൃഷ്ടനെ സേവിക്കുന്ന ബ്രാഹ്മണൻ ഒരേ ഒരു രാവാൽ സ്ഥാനാസനംകൊണ്ടു പാപം ചെയ്താൽ, മൂന്നുവർഷത്തെ വ്രതംകൊണ്ട് ആ പാപം തീരും. നേരമ്പോക്കിൽ നുണ പറഞ്ഞാൽ അത് പാപമാവുകയില്ല. സ്ത്രീകളോട് കാര്യസാദ്ധ്യത്തിന്നും വേൾക്കുന്നതിന്നും നുണ പറഞ്ഞാൽ പാപമില്ല. ഗുരുവിന്നു ധനത്തിന്നുവേണ്ടിയും, ഉപജീവനത്തിന്നുവേണ്ടിയും അല്പം നുണ പറഞ്ഞാൽ പാപമില്ലെന്നാണ് വെപ്പ്.

ശ്രദ്ധയോടുകൂടി നല്ല വിദ്യ നീചന്മാരോടും പഠിക്കാം; അമേദ്ധ്യത്തിൽ കിടക്കുന്നതായിക്കണ്ടാലും സ്വർണ്ണം എടുക്കുന്നതിൽ ശങ്കിക്കേണ്ടതില്ല. ദുഷ്കുലത്തിൽനിന്നും സ്ത്രീരത്നങ്ങളെ സ്വീകരിക്കാം. വിഷത്തിൽനിന്ന് അമൃതിനെ എടുക്കാം. രത്നം, ജലം എന്നിവയ്ക്കു ദോഷം കല്പിച്ചുകൂടാ. ഗോക്കളുടേയും ബ്രാഹ്മണരുടേയും രക്ഷയ്ക്കുവേണ്ടി ആയുധമെടുക്കുന്നതിൽ പാപമില്ല. ജാതിമിശ്രം വരുമ്പോൾ രക്ഷപ്പെടുത്തുന്നതിന്നും ശസ്ത്രം എടുക്കാം. ആത്മരക്ഷയ്ക്കു വൈശ്യന്നും ശസ്ത്രമെടുക്കാം.

മദ്യപാനം, ബ്രഹ്മഹത്യ, ഗുരുതല്പഗമനം ഇവയെല്ലാം പാടില്ലാത്തതാണ്. മരണംവരെ ഇത് ഓർമ്മയിലിരിക്കണം. സ്വർണ്ണാപഹരണം. ബ്രഹ്മസ്വാപഹരണം ഇവ പാതകങ്ങളാണ്. മദ്യപാനം ചെയ്ത് അഗമ്യസ്ത്രീസംഗംചെയ്ത് കളിക്കുന്നവൻ, ഭ്രഷ്ടസംസർഗ്ഗം ഏല്ക്കുന്നവൻ, ബ്രാഹ്മണിയുടെ യോനി സ്പർശിച്ചവൻ, ഇങ്ങനെയുള്ളവൻ വൈകാതെതന്നെ ഭ്രഷ്ടനാകും. ദുഷ്ടസംസർഗ്ഗം ഏറ്റവൻ ഒരു വർഷത്തിനിടയ്ക്കു ഭ്രഷ്ടനാകും. ഒരു ഭ്രഷ്ടനുമൊത്തു യാത്രചെയ്യുന്നതോ, ഒരു പന്തിയിലിരുന്ന് ഉണ്ണുന്നതോ, ഒരേ ഇരിപ്പിടത്തിലിരിക്കുന്നതോ, ഒരേ ശയ്യയിൽ കിടക്കുന്നതോ പ്രായശ്ചിത്തം ചെയ്യത്തക്ക പാപമല്ല. ഇവയൊഴികെ എല്ലാം പ്രായശ്ചിത്തം ചെയ്യേണ്ട പാപങ്ങളാണ്.

പറഞ്ഞ വിധിപ്രകാരം പ്രായശ്ചിത്തം ചെയ്താൽ കാലക്രമേണ വ്യസനങ്ങളൊക്കെ തീരും. പ്രേതകർമ്മം ചെയ്തില്ലെങ്കിലും സ്വർണ്ണവും, അന്നവും എടുക്കാം. മുമ്പു പറഞ്ഞ ഈ മൂന്നു കൂട്ടരിലും അതിനെപ്പറ്റി ചിന്തിക്കേണ്ടതില്ല. അമാത്യന്മാരേയും ആചാര്യന്മാരേയും ധാർമ്മികൻ ധർമ്മപ്രകാരം ഒഴിവാക്കണം. പ്രായശ്ചിത്തം ചെയ്യുമ്പോൾ അവരുമായി ചേരുവാൻ പാടില്ല. അധർമ്മം ചെയ്തവൻ ധർമ്മത്താലും, തപസ്സാലും പാപത്തെ പരിഹരിക്കും. കള്ളനെ 'കള്ളൻ' എന്നു പറയുന്നതും പാപമാണ്. കള്ളനല്ലാത്തവനെ 'കള്ളൻ' എന്നു വിളിച്ചാൽ പാപം ഇരട്ടിയാണ്. ബ്രഹ്മഹത്യാപാപത്തിന്റെ മൂന്നിലൊന്നു പാപം കന്യ ദുഷിച്ചാൽ അവൾക്കുണ്ട്. അവളെ ദുഷിപ്പിച്ചവൻ മൂന്നിൽ രണ്ടുഭാഗം പാപം ഏല്ക്കും. വിപ്രന്മാരെ അധിക്ഷേപിച്ച് അവരെ പ്രഹരിച്ചാൽ വലിയ പാപമാണ്. നൂറ്റാണ്ടുകാലത്തോളം ആ പാപം നിലനില്ക്കും. അവൻ നരകത്തിൽ ആയിരം വർഷം പാർക്കേണ്ടിവരും. അതുകൊണ്ട് ബ്രാഹ്മണനെ അധിക്ഷേപിക്കുകയോ കൈവെക്കുകയോ അരുത്. ബ്രാഹ്മണന്റെ രക്തം എത്ര മണ്ണിൻതരിയിൽ വീണു നനഞ്ഞുവോ അത്രത്തോളം വർഷം ആ കൈയേറ്റം ചെയ്തവൻ നരകത്തിൽ കിടക്കും. ഭ്രൂണഹന്താവ് യുദ്ധത്തിൽ ശസ്ത്രം ഏല്ക്കുകയാണെങ്കിൽ പാപം നീങ്ങിയവനാകും. അല്ലെങ്കിൽ കത്തുന്ന തീയിൽ ആത്മാഹുതി ചെയ്താലും അവൻ ശുദ്ധനാകും. മദ്യം കഴിച്ചവൻ പൊള്ളുന്ന

മദ്യം കഴിച്ചാൽ പാപം തീരും. അതുള്ളിൽച്ചെന്ന് കുടലുവെന്ത് ചത്താലും പാപം തീരും.

നാടും ഗ്രാമങ്ങളും വിപ്രനില്ലെങ്കിൽ നേടുന്നതല്ല. ഗുരുവിന്റെ ഭാര്യയെ പ്രാപിച്ചവൻ മഹാപാപിയാണ്. ജ്വലിക്കുന്ന സ്ത്രീപ്രതിമയെ കെട്ടിപ്പിടിച്ച് പൊള്ളിമരിച്ചാൽ അവൻ ശുദ്ധനാകും. അല്ലെങ്കിൽ അവൻ പാപംചെയ്ത ശിശ്നത്തേയും വൃഷ്ണത്തേയും കൈകൊണ്ട് പറിച്ചെടുത്ത് നേരെ തെക്കുപടിഞ്ഞാട്ട് ഓടി വീണു ചാകണം. അല്ലെങ്കിൽ ഒരു വിപ്രന്നുവേണ്ടി പ്രാണനെ കളഞ്ഞാലും അവന്റെ പാപം തീരും. അശ്വമേധം യജിച്ചോ, ഗോമേധം കഴിച്ചോ, അഗ്നിഷ്ടോമം കഴിച്ചോ ഇഹത്തിലും പരത്തിലും പൂജ്യനാകാം. ബ്രഹ്മഹത്യ ചെയ്തവൻ പന്ത്രണ്ടുവർഷം തലയോട് ഭിക്ഷാപാത്രമായി എടുത്ത് ഭിക്ഷയാചിച്ചു ജീവിക്കണം. ബ്രഹ്മചാരിയായി മുനിവൃത്തി സ്വീകരിക്കണം. ബ്രഹ്മഘ്നൻ ഇപ്രകാരം തപശ്ചര്യയോടെ സേവനം ചെയ്യണം.

അറിഞ്ഞുകൊണ്ടുതന്നെ ഗർഭിണിയെ കൊന്നവൻ ബ്രഹ്മഹത്യാപാപത്തിന്റെ ഇരട്ടി ശിക്ഷ അനുഭവിക്കും. മദ്യം കഴിച്ചവൻ ആഹാരം ഒരു നേരം കഴിച്ച് ബ്രഹ്മചാരിയായി, നിലത്തു കിടന്ന് മൂന്നുവർഷം കഴിഞ്ഞാൽ അഗ്നിഷ്ടോമം കഴിക്കണം. പിന്നെ ഒരു കാളയേയും, ആയിരം പശുവിനേയും ദാനം ചെയ്താൽ ശുദ്ധനാകും. വൈശ്യനെ കൊന്നാൽ രണ്ടുകൊല്ലം മുൻപറഞ്ഞ വ്രതമെടുത്ത് ഒരു കാളയേയും, നൂറ് പൈക്കളേയും ദാനംചെയ്യണം. ശൂദ്രനെ കൊന്നാൽ ഒരാണ്ടു വ്രതമെടുത്ത് ഒരു കാളയേയും, നൂറ് പശുക്കളേയും ദാനം ചെയ്യണം.

പൂച്ച, സർപ്പം, കാള, എലി, ചാഷം, തവള, കഴുത, നായ, പന്നി, ഇവയെക്കൊന്നാൽ ശൗദ്രോപമമായ വ്രതം എടുക്കണം. പശുവിന്ന് സമമായ ദോഷം പ്രാണിവധത്തിലുണ്ട്. രാജാവേ, വേറെയും പ്രായശ്ചിത്തങ്ങൾ പറയാനുണ്ട്. അവ ക്രമമായി ഞാൻ പറയാം.

അല്പം പാപം ചെയ്താലും പശ്ചാത്തപിക്കണം. ഒരാണ്ട് വ്രതവുമെടുക്കണം. വിപ്രന്റെ ഭാര്യയെ പ്രാപിച്ചാൽ ഒരു വർഷം, അന്യന്റെ ഭാര്യയെ പ്രാപിച്ചാൽ നാലാംദിവസം മാത്രം ഭക്ഷണം കഴിച്ച് ബ്രഹ്മചര്യവ്രതമെടുക്കണം. അഗ്നിയെ നശിപ്പിച്ചവനും ധിക്കരിച്ചവനും മൂന്നുദിവസം നിന്ന് പിന്നെ ഇരുന്ന് ഭക്ഷിക്കണം; മൂന്നുദിവസം പച്ചവെള്ളം മാത്രമേ കുടിക്കാവൂ.

കാരണംകൂടാതെ അമ്മയേയും, അച്ഛനേയും, ഗുരുവിനേയും ഉപേക്ഷിച്ചുപോയവൻ ഏറ്റവും പതിതനാണെന്നാണ് ധർമ്മത്തിന്റെ നിശ്ചയം. അവന്ന് ഊണും, ഉടുപ്പും മാത്രം നല്കാമെന്നാണ് കാണുന്നത്. സ്ത്രീ വ്യഭിചാരിണിയാവുകയാണെങ്കിൽ പരസ്ത്രീയെ പ്രാപിച്ച പുരുഷൻ ചെയ്യുന്ന പ്രായശ്ചിത്തം അവളും ചെയ്യണം. ശ്രേഷ്ഠനെ (ഭർത്താവിനെ) വിട്ട് വേറെ ഒരു ദുഷ്ടനെ മെത്തയിൽക്കേറ്റിയാൽ അവളെ രാജാവ് പരസ്യമായി നായ്ക്കളെ വിട്ട് കടിപ്പിക്കണം. ആ പുരുഷനേയോ പഴുപ്പിച്ച ഇരുമ്പുകട്ടിലിൽ രാജാവ് കയറ്റണം. ആ പാപി എരിഞ്ഞു ചാകുന്നവിധം അഗ്നിയും കൂട്ടണം. സ്ത്രീകൾക്ക് ഇതാണ് ഭർത്തൃജനാതി ക്രമണത്തിന്ന് ശിക്ഷ. ഒരാണ്ടിനുള്ളിൽ പ്രായശ്ചിത്തംചെയ്യാത്ത ദുഷ്ടൻ ഇരട്ടി പ്രായശ്ചിത്തം ചെയ്യണം. പിന്നെയും ചെയ്യാത്തവൻ ക്രമത്തിൽ ഈരാണ്ട്, മൂവ്വാണ്ട്, നാലാണ്ട്, അയ്യാണ്ട് ഇങ്ങനെ മുനിവൃത്തിയെടുത്ത് ഭിക്ഷ തെണ്ടി ഭക്ഷണം കഴിച്ച് ജീവിക്കാം.

ഒരു ഇളയ സഹോദരൻ ജ്യേഷ്ഠന്നുമുമ്പെ വിവാഹംചെയ്താൽ വിവാഹംചെയ്ത് ഇളയസഹോദരനും വിവാഹം ചെയ്യാത്ത മൂത്ത സഹോദരനും വിവാഹം ചെയ്യപ്പെട്ട സ്ത്രീയും ഇവർ മൂന്നുപേരും ഭ്രഷ്ടരായി കണക്കാക്കണം. അവരെ വിവാഹം കഴിപ്പിക്കാൻ കൂടിയവരും പാപഭാക്കുകളാണ്. അതിന്ന് പരിഹാരമായി വീരഘ്നാതി ചെയ്യേണ്ട വ്രതം എല്ലാവരും എടുക്കണം. ഒരുമാസം കൃച്ഛ്റമായ ചാന്ദ്രായണവ്രതം എടുക്കണം. അല്ലെങ്കിൽ വിവാഹംകഴിച്ച അനുജൻ ഭാര്യാസമേതം ജ്യേഷ്ഠന്റെ മുമ്പിൽ ചെന്നുനിന്ന് 'ഇതു നിന്റെ സ്നുഷയാണ്, ഇവളെ എനിക്കു ദാനം ചെയ്യൂ,' എന്ന് പറയണം. പിന്നീട് ജ്യേഷ്ഠന്റെ ആജ്ഞയനുസരിച്ച് അവളെ ഭാര്യയാക്കാം. എന്നാൽ അവർക്ക് മൂന്നുപേർക്കും മുക്തി ലഭിക്കും. അമാനുഷികളിൽ ഗോവിന്നൊഴികെ മറ്റ് ജന്തുക്കളെ ഹിംസിക്കുന്നതിൽ തെറ്റില്ല. പശുക്കളെ ഹിംസിക്കുന്നവന്ന് മേലാളുകളെ ദ്രോഹിച്ചവന്നുള്ള പാപം ബാധിക്കും. പശുവിനെ ഏതുവിധത്തിൽ ഹിംസിച്ചുവോ ആ കാര്യം പറഞ്ഞ് ഏഴു ഗൃഹത്തിൽ പോകണം. വെൺചാമരയും മൺപാത്രവും കൈയിലെടുത്ത് നിത്യവും നടക്കണം, കിട്ടിയതു കഴിക്കണം. അങ്ങനെ പന്ത്രണ്ടു ദിവസം ചെയ്താൽ പാപം നീങ്ങും. ഒരു കൊല്ലം ആ വ്രതമെടുത്താൽ പാപം തീരെ അറ്റുപോകും.

മനുഷ്യരിൽ ഇപ്രകാരം പ്രായശ്ചിത്തം പ്രധാനമാണ്. ദാനശക്തന്മാരിൽ ദാനം കല്പിക്കണം. അനാസ്തികന്മാരിൽ ഗോമാത്രദാനം കല്പിക്കണം. നായ, പന്നി, കോഴി, കഴുത, മനുഷ്യർ ഇവയുടെ മാംസം, മൂത്രം, മലം ഇവ ഭക്ഷിച്ചവൻ പ്രായശ്ചിത്തം ചെയ്യണം. സോമപനായ ബ്രാഹ്മണൻ മദ്യം കഴിച്ചവന്റെ ഗന്ധം ഏറ്റാൽ മൂന്നുദിവസം ചുടുവെള്ളം മാത്രം കുടിക്കണം. പിന്നെ മൂന്നുദിവസം ചൂടുള്ള പാലും, മൂന്നുദിവസം ചൂടുവെള്ളവും കുടിച്ച് കാറ്റുമാത്രം ഭക്ഷിച്ച് ഇരിക്കണം.

ഇങ്ങനെ പാപങ്ങൾക്കു സനാതനമായ പ്രായശ്ചിത്തം നിശ്ചയിച്ചിരിക്കുന്നു; ബ്രാഹ്മണന്ന് പ്രത്യേകിച്ചും ഇതു പറഞ്ഞിരിക്കുന്നു."

**166. ഖഡ്ഗോത്പത്തികഥനം (വാൾ എങ്ങനെ ഉണ്ടായി എന്ന കഥ)** - വൈശമ്പായനൻ പറഞ്ഞു: "ഭീഷ്മന്റെ ആ പ്രസംഗം അവസാനിച്ചപ്പോൾ വാൾപ്പോരിൽ സമർത്ഥനായ നകുലൻ ശരതല്പത്തിൽക്കിടക്കുന്ന പിതാമഹനോടു ചോദിച്ചു."

നകുലൻ പറഞ്ഞു: "അല്ലയോ പിതാമഹാ! ആയുധങ്ങളിൽ വെച്ച് പ്രാധാന്യം വില്ലിനാണെന്നു പറയുന്നു. അല്ലയോ ധർമ്മവിത്തേ, എന്റെ മനസ്സ് എപ്പോഴും വാളിൽത്തന്നെ പറ്റിനില്ക്കുന്നു. എനിക്കു കൂടുതൽ താല്പര്യം വാളിനോടാണ്. രാജാവേ, വില്ലറ്റ്, കുതിരകളൊക്കെ കൊല്ലപ്പെട്ടു വീഴുമ്പോൾ, വാൾ കൈയിലുള്ളവന്ന് ആത്മാവിനെ രക്ഷിക്കാം. വില്ലെടുത്തവരേയും, വാൾ, ഗദ എന്നിവ കൈയിലുള്ളവരേയും, വാൾ കൈയിലുള്ള ഒരു വീരന്ന് ഏറ്റു ബാധിക്കുവാൻ കഴിയും. രാജാവേ, എനിക്ക് ഇതിൽ സംശയമുണ്ട്, വലിയ കൗതുകവുമുണ്ട്. എല്ലാ യുദ്ധത്തിലും ശ്രേഷ്ഠമായ ആയുധം ഏതെന്നു പറഞ്ഞുതന്നാലും. വാൾ എങ്ങനെ ഉണ്ടായി. എന്തു കാര്യത്തിന്നാണ് അതുണ്ടായത്? ആരാണ് വാളിന്റെ പൂർവ്വ ഗുരു? ഇവയൊക്കെ വിസ്തരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ബുദ്ധിമാനായ മാദ്രേയൻ പറഞ്ഞ വാക്കുകൾ കേട്ട്, സൂക്ഷ്മചിത്രാർത്ഥസമ്മതമായും, കുശലമായും, സ്വരാക്ഷരങ്ങൾ ചേരുന്നവിധം മനോഹരമായും ശോഭിക്കുന്ന വാക്കുകൾകൊണ്ട് അഭ്യാസമേറിയവനും ദ്രോണശിഷ്യനുമായ നകുലനോട്, ധനുർവ്വേദപാരഗനും, ധർമ്മജ്ഞനും, ശരതല്പത്തിൽക്കിടക്കുന്നവനുമായ ഭീഷ്മൻ പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ മാദ്രേയാ, നീ ചോദിച്ച കാര്യത്തിന്റെ ശരിയായ മറുപടി ഞാൻ പറയാം. നീ ശ്രദ്ധിച്ചു കേൾക്കുക. നിന്റെ ചോദ്യത്തിൽ മനയോലയൊഴുകുന്ന അദ്രിപോലെ ഞാൻ ഉയർന്ന് ഉണർന്നിരിക്കുന്നു.

ഉണ്ണീ, ഈ പ്രപഞ്ചം പ്രളയജലത്താൽ മൂടിക്കിടന്നിരുന്നു. ആകാശംപോലുമില്ലാതെ നിശ്ചലമായിനിന്നു. ഇരുളടഞ്ഞ് അസ്പർശമായി, അതിഗംഭീരമായി, നിശ്ശബ്ധമായി നിന്നു. അപ്രമേയമായ അതിൽ പിതാമഹൻ ജനിച്ചു. ആ വീര്യവാൻ വായു, അഗ്നി, സൂര്യന്മാർ എന്നിവരെ സൃഷ്ടിച്ചു. മേലെ ആകാശവും,

താഴെ നൈരൃതിക്ഷിതിയേയും സൃഷ്ടിച്ചു. നഭസ്സ്, ചന്ദ്രതാരങ്ങൾ, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, സംവത്സരം, ഋതുക്കൾ, മാസങ്ങൾ, പക്ഷങ്ങൾ, ക്ഷണങ്ങൾ, ലവങ്ങൾ എന്നിവയും സൃഷ്ടിച്ചു. പിന്നെ ലോകത്തിന്ന് ശരീരം ഉറപ്പിച്ച് പിതാമഹൻ തേജസ്വികളായ മക്കളെ സൃഷ്ടിച്ചു. മുനിമാരായ മരീചി, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ, അംഗിരസ്സ്, ഈശൻ, രുദ്രൻ എന്നിവരെ സൃഷ്ടിച്ചു. പ്രചേതസനായ ദക്ഷൻ അറുപതു കന്യകമാരെ സൃഷ്ടിച്ചു. സന്തതിക്കായി അവരെ മഹർഷികൾ വേട്ടു. അവരിൽനിന്നു വിശ്വഭൂതങ്ങളും ദേവകളും, പിതൃക്കളും ഗന്ധർവ്വരും, അപ്സരസ്ത്രീകളും, പലതരം രാക്ഷസന്മാരും, മൃഗപക്ഷികളും, മത്സ്യങ്ങളും, സർപ്പങ്ങളും, പ്ലവങ്ങളും, കരയിലും, വെള്ളത്തിലും ജീവിക്കുന്ന മറ്റു പക്ഷിഗണങ്ങളും, ഉത്ഭിജങ്ങളും, സ്വേദജങ്ങളും, ജരായുജങ്ങളും, അണ്ഡജങ്ങളും മുറയ്ക്കുണ്ടായി. അങ്ങനെ ചരാചരമായലോകമൊക്കെയും ഉണ്ടായി. ഇങ്ങനെ ഈ ഭൂതവർഗ്ഗത്തെ സൃഷ്ടിച്ചതിന്നുശേഷം സർവ്വലോകപിതാമഹനായ ബ്രഹ്മാവ് ശാശ്വതമായി വേദത്തിൽ പറഞ്ഞിരിക്കുന്ന ധർമ്മവും പ്രയോഗിച്ചു.

പുരോഹിതാചാര്യരോടുകൂടി ധർമ്മജ്ഞരായ ദേവകളും, ആദിത്യവസുരുദ്രന്മാരും, സാദ്ധ്യന്മാരും, മരുത്തുക്കളും, അശ്വികളും, അംഗിരസ്സ്, ഭൃഗു, അത്രി എന്നിവരും സിദ്ധന്മാരും, കാശ്യപൻ, താപസർ, വസിഷ്ഠൻ, ഗൗതമൻ, അഗസ്ത്യൻ, നാരദപർവ്വതന്മാർ, ഋഷിമാർ, ബാലഖില്യന്മാർ പ്രഭാസർ, സികതന്മാർ, ഘൃതപന്മാർ, സോമവായു വൈശ്വാനരമരീചിപന്മാർ, അകൃഷ്ടർ, ഹംസർ ഇങ്ങനെ വായ്വഗ്നിയോനികളും, വാനപ്രസ്ഥപൃശ്നികളും ബ്രഹ്മാവിന്റെ ആജ്ഞപ്രകാരം നിന്നു.

പിതാമഹന്റെ കല്പനയെ തെറ്റിനിന്ന് ദാനവന്മാർ ക്രോധലോഭങ്ങളിൽപ്പെട്ട് ധർമ്മത്തെ ക്ഷയിപ്പിച്ചു. ഹിരണ്യകശിപു, ഹിരണ്യാക്ഷൻ, വിരോചനൻ, ശംബരൻ, വിപ്രചിത്തി, പ്രഹ്ലാദൻ, നമുചി, ബലി ഇവരും മറ്റുപലരും കൂട്ടമായി ദൈത്യദാനവന്മാരും സ്വയം ധർമ്മംവെടിഞ്ഞ് അധർമ്മത്തിൽത്തന്നെ ഉറച്ചുനിന്നു കൂത്താടി.'ഞങ്ങളൊക്കെ ഒരുപോലെ തുല്യാഭിജാതന്മാരാണ്. ഞങ്ങളും ദേവന്മാരെപ്പോലെതന്നെ ഉയർന്നവരാണ്,' എന്നു പറഞ്ഞ് സുരന്മാരോടു മുനിമാരോടു മത്സരവും വൈരവും ഉയർത്തി. അവർ ഭൂതങ്ങളോട് ദയയോ പ്രിയമോ കാണിച്ചില്ല. ജീവകാരുണ്യം വെടിഞ്ഞവരായി വിഹരിച്ചു. അവർസാമവും ദാനവും ഭേദവും വിട്ട് ദണ്ഡംകൊണ്ടു മാത്രം ലോകരെ നിർത്തി. ദർപ്പംമൂലം അവരുമായി അസുരന്മാരിൽ ഉത്തമന്മാർ ചേർന്നു നില്ക്കാതായി. പിന്നെ ബ്രഹ്മർഷിമാർചെന്ന് ബ്രഹ്മദേവനെ സേവിച്ചു. ഹിമവാന്റെ ശൃംഗത്തിൽ അഴകിൽ നൂറുയോജന വിസ്താരമുള്ള ഒരു പത്മത്തിന്റെ മൊട്ടിൽ ബ്രഹ്മാവ് വാണു. ആ പർവ്വതത്തിൽ ചുറ്റും പൂമരക്കാട് ശോഭിച്ചിരുന്നു. ആയിരം വർഷം ചെന്നപ്പോൾ ബ്രഹ്മദേവൻ കല്പത്തിൽ കണ്ട വിധിപ്രകാരം വേണ്ട നടപടിപോലെ ഒരു യജ്ഞം ചെയ്തു. ആ യജ്ഞം അതിഭയങ്കരമായിരുന്നു. ആ യജ്ഞത്തിൽ ക്രിയ നടത്തിയത് ദക്ഷനും ഋഷിമാരുമാണ്. അവർ സമിത്തുക്കൾ അണച്ച് അഗ്നിയെ ജ്വലിപ്പിച്ചു. സുവർണ്ണയജ്ഞഭാണ്ഡങ്ങൾ പ്രശോഭിച്ചു. ദേവഗണശ്രേഷ്ഠന്മാരാൽ ചുറ്റും യജ്ഞമണ്ഡലം ചുഴന്ന് ശോഭിച്ചു. ബ്രഹ്മർഷികളും സദസ്യരും ആകുംവിധം പങ്കുകൊണ്ട് അതാതു കാര്യങ്ങൾ നിർവ്വഹിച്ചു. ആ യജ്ഞത്തിന്റെ ഘോരമായ വൃത്താന്തം ഋഷിമാർ പറഞ്ഞു ഞാൻ കേട്ടിരിക്കുന്നു. ആകാശം നക്ഷത്രങ്ങളാൽ തെളിഞ്ഞ് ചന്ദ്രനാൽ ശോഭവീശുന്നു മട്ടിൽ അഗ്നി ചിന്നിച്ചുകൊണ്ട് അപ്പോൾ അതിൽനിന്ന് ഒരു ഭൂതം ഉയർന്നു.

നീലോല്പലത്തിന്റെ നിറത്തോടെ, തീക്ഷ്ണമായ, കൃശമായ ഉദരത്തോടെ, വളരെ പൊക്കത്തിൽ, അത്യധികമായ തേജസ്സോടെ, ദുഷ്പ്രധർഷണമായ ഒരു രൂപം പ്രത്യക്ഷമായി. ആ ഘോരസത്വം പൊങ്ങുന്ന സമയത്ത് മന്നിടം ഇളകിപ്പോയി. തിരയും ചുഴിയും തിങ്ങി, സമുദ്രം കലങ്ങി, കൊള്ളിമീൻ ചാടി. വൃക്ഷശാഖകൾ വീണു. പത്തു ദിക്കും അശാന്തമായി. ദുഷ്ടമായ കാറ്റുവീശി. ഇങ്ങനെ ഭയങ്കരമായ ഉൽപ്പാതങ്ങളുണ്ടായി.

വീണ്ടും വീണ്ടും ഭൂതജാലങ്ങൾ ഭയപ്പെട്ട് നടുങ്ങി. ആ ഭൂതത്തിന്റെ വരവും ഉൽപ്പാതങ്ങളും കണ്ട് മഹർഷിമാരോടും സുരന്മാരോടും ഗന്ധർവ്വന്മാരോടും പിതാമഹൻ പറഞ്ഞു: "ഹേ ദേവന്മാരേ, ഋഷിമാരേ, ഗന്ധർവ്വന്മാരെ, ഇത് ഞാൻ ഉള്ളിൽ സങ്കല്പിച്ചുട്ടുള്ള വീര്യവാനായ 'അസി' യാണ്. ലോകത്തിന്റെ രക്ഷയ്ക്കും അപ്രകാരം തന്നെ സുരദ്രോഹികളുടെ വധത്തിന്നും വേണ്ടിയാണ് ഞാൻ ഇവനെ വരുത്തിയത്."

പിന്നെ ആ രൂപംവെടിഞ്ഞ് അവൻ വാളിന്റെ രൂപമായി ത്തീർന്നു. കാലാന്തകോപമനായി അവൻ തീക്ഷ്ണധാരയോടെ തിളങ്ങി. വൃഷകേതനനും നീലകണ്ഠനുമായ രുദ്രന്ന് അധർമ്മത്തെ നശിപ്പിക്കുന്നതിന്നുവേണ്ടി ആ വാൾ നല്കി.

ഉടനെ മഹർഷിമാർ രുദ്രനെ പുകഴ്ത്തി. ആ വാൾ വാങ്ങിച്ച് അമേയാത്മാവായ നീലകണ്ഠൻ, മറ്റൊരു രൂപം സ്വീകരിച്ചു. നാലുകൈയുമായി, ഉന്നതശരീരനായി, അർക്കനിൽ ശിരസ്സ് മുട്ടുന്നവിധം വളർന്നുനിന്നു. മേലോട്ട് കണ്ണുമായി, മഹാലിംഗനായി, വായിൽ അഗ്നിജ്ജ്വാലയോടെ, നീല, വെള്ള, ചുവപ്പ്, എന്നീ നിറങ്ങൾ മാറിമാറി വീശുന്നവിധം സ്വർണ്ണപ്പുള്ളികളോടുകൂടിയ കൃഷ്ണാജിനം ചാർത്തി നിന്നു. അർക്കനെപ്പോലെയുള്ള ഒറ്റക്കണ്ണ് നെറ്റിയിൽ മിന്നി. മറ്റു രണ്ടു നയനങ്ങൾ കൃഷ്ണപിംഗളമായും മിന്നി. ഭഗവാൻ കാലാഗ്നിസന്നിഭമായ ആ വലിയ വാൾ കൈയിലെടുത്തു. മൂന്നുമൊട്ടുള്ളതും മിന്നൽക്കാറുപോലുള്ളതുമായ പരിച കൈയിലെടുത്തു. അങ്ങനെ ആ മഹാബലപരാക്രമൻ ആകാശത്ത് ആ വാൾ വീശി യുദ്ധം നടത്തുവാനായി പലമാർഗ്ഗങ്ങളായി ചുറ്റി. അവർ നാദം ഉതിർത്തുകൊണ്ട് അത്യുച്ചത്തിൽ ചിരിച്ചപ്പോൾ ആ രുദ്രന്റെ രൂപം കൂടുതൽ ഘോരമായി പരിണമിച്ചു.

രൗദ്രരൂപം രൗദ്രകർമ്മത്തിന്നായി രുദ്രൻ എടുത്തപ്പോൾ അതു കേട്ട് വളരെ ഹർഷത്തോടെ ദാനവന്മാരെല്ലാം 'ഇപ്പോൾ രുദ്രനെ തവിടുപൊടിയാക്കണ' മെന്നു പറഞ്ഞ് വലിയ പാറകളും കത്തുന്ന തീക്കൊള്ളികളും പന്തങ്ങളും കത്തിയുടെ കൂർത്ത മുനപോലെ മുനയുള്ള ഇരിമ്പു കുറ്റികളും മറ്റുമായി പാഞ്ഞടുത്തു. സർവ്വത്തേയും ഭസ്മമാക്കികളയുന്ന അച്യുതനായ രുദ്രനെക്കണ്ട് പാഞ്ഞിരമ്പിക്കയറുന്ന ദൈത്യസൈന്യം മോഹിച്ചു ഴന്നുപോയി.

രുദ്രൻ ഒറ്റയ്ക്ക് വാൾ കൈയിലേന്തി ശീഘ്രഗതിയിൽ ചിത്രമായി ചരിക്കെ അസുരന്മാരൊക്കെ 'രുദ്രൻ ആയിരം രൂപത്തിൽ ചുറ്റുന്നു,' എന്നു ചിന്തിച്ചുപോയി! വെട്ടിക്കീറി അരിഞ്ഞുതള്ളി, കൊത്തിക്കീറി ഓരോ ദിക്കിൽ വീഴ്ത്തി, അങ്ങനെ ശത്രുക്കളിൽ രുദ്രൻ ഉണക്കക്കാട്ടിൽ പിടിച്ച അഗ്നിപോലെ ചുറ്റി.

വാളിന്റെ ഊക്കേറ്റ് ഉടഞ്ഞ് കൈയും കാലും മാറും മുറിഞ്ഞ്, കുടലും ദേഹവും ചിന്നി, ആ മഹാബലന്മാർ മന്നിൽ വീണു. ഉടഞ്ഞുതകർന്ന അസുരപ്പട വാളേറ്റ് നടുങ്ങി അവർ തമ്മിൽത്തമ്മിൽ മർദ്ദിച്ചു. തമ്മിൽത്തമ്മിൽ കൂട്ടിയടിച്ച് പത്തുദിക്കിലേക്ക് ഓടിക്കളഞ്ഞു. ചിലർ ഭൂമിയുടെ ഉള്ളിൽപ്പോയി ഒളിച്ചു. മറ്റു ചിലർ മലകയറി. വേറെചിലർ ആകാശത്തേക്കു പാഞ്ഞു. ചിലർ വെളളത്തിൽപ്പോയി ഒളിച്ചു.

ആ മഹാഘോരമായ യുദ്ധം നടന്നപ്പോൾ മന്നിടം മാംസം, ചോര എന്നിവ അരഞ്ഞ് കുതിർന്ന ചേറായി പരിണമിച്ചു. ചോര ചിന്നി താഴെവീണ ദൈത്യരുടെ ദേഹങ്ങൾ ചിന്നിയപ്പോൾ പൂത്ത മുരുക്കുകൾ ചേർന്ന മലകൾ തകർന്നു ചിന്നിയപോലെ പാരിടം വിളങ്ങി. അങ്ങനെ ചോരയണിഞ്ഞു ചുവന്ന് രക്താർദ്രവസ്ത്രം ധരിച്ച മത്തകാശിനിപോലെയായി ധരിത്രി.

അങ്ങനെ രുദ്രൻ അസുരന്മാരെ സംഹരിച്ച് നാട്ടിൽ ധർമ്മം പുലർത്തി. രൗദ്രരൂപം വിട്ട് ശിവൻ ശിവമായ രൂപം കൈക്കൊണ്ടു.

ഉടനെ എല്ലാ മുനികളും എല്ലാ ദേവന്മാരും അത്യത്ഭുതമായ വിജയം കണ്ട് ദേവദേവനായ ശിവനെ പൂജിച്ചു. പിന്നെ ഭഗവാൻ രുദ്രൻ, ദൈത്യന്മാരുടെ രക്തമണിഞ്ഞ വാൾ, ധർമ്മം രക്ഷിച്ച വാൾ, വിഷ്ണുവിന്ന് നല്കി.

വിഷ്ണു ആ വാൾ മരീചിക്കു നല്കി. മരീചിഭഗവാൻ ആ ഖൾഗം മഹർഷിമാർക്കു നല്കി. മഹർഷികൾ അത് ഇന്ദ്രന്നു നല്കി. മഹേന്ദ്രൻ അത് ലോകപാലന്മാർക്കു നല്കി. ലോകപാലന്മാർ അതു സൂര്യപുത്രനായ മനുവിന്നു നല്കി, ഇപ്രകാരം പറഞ്ഞു: 'അല്ലയോ മനൂ! നീ മനുഷ്യർക്ക് അധീശ്വരനാണ്.' ധർമ്മം ചേർന്ന ഈ വാൾ കൈയിലെടുത്ത് നാട്ടുകാരെ രക്ഷിക്കണം. ധർമ്മത്തിന്റെ അതിർത്തി കടന്നവരെ സ്ഥൂലസൂക്ഷ്മാത്മകാരണത്താൽ, യദൃച്ഛയാലല്ല, ധർമ്മത്താൽ, ദണ്ഡം ഭാഗിച്ച് രക്ഷിക്കണം. ചിലരെ വാക്കുകളാകുന്ന വാൾകൊണ്ട് ശാസിക്കണം. ചെറിയ കുറ്റത്തിന്നു വാൾ എടുത്ത് പ്രയോഗിക്കരുത്. വാളിന്റെ ഇത്തരം രൂപങ്ങൾ ദുർവ്വാരങ്ങളാണ്, പ്രശംസാർഹങ്ങളാണ്. വാളിന്റെ ഈവക രൂപങ്ങൾ പാലിക്കുന്നതിന്ന്, തന്റെ പുത്രനായ ക്ഷുവനെ പ്രജാരക്ഷയ്ക്കുവേണ്ടി അഭിഷേചിച്ചതിന്നുശേഷം പ്രജകളെ രക്ഷിക്കുന്നതിന്നുവേണ്ടി മനു വാൾ അവന്ന് നല്കി.

ക്ഷുവനിൽനിന്ന് ഇക്ഷ്വാകു വാൾ വാങ്ങി. ഇക്ഷ്വാകുവിൽനിന്ന് വാൾ പുരൂരവൻ വാങ്ങി. പുരൂരവൻ വാൾ ആയുസ്സിന്ന് നല്കി. ആയുസ്സിന്റെ കൈയിൽനിന്നു നഹുഷൻ വാങ്ങി. നഹുഷനിൽനിന്നു യയാതി സമ്പാദിച്ചു. യയാതിയുടെ കൈയിൽനിന്ന് പൂരു ഏറ്റുവാങ്ങി. പിന്നെ അമൂർത്തരയനൻ, പിന്നെ ഭൂമിശയൻ, പിന്നെ ദുഷ്യന്തപുത്രനായ ഭരതൻ ഭൂമിശയനിൽനിന്ന് വാങ്ങി. അവനിൽനിന്നു ധർമ്മജ്ഞനായ ഐളബിളൻ നേടി. ഐളബിളനിൽനിന്ന് വാൾ നരേശ്വരനായ ധുന്ധുമാരൻ നേടി. ധുന്ധുമാരനിൽനിന്നു കാംബോജൻ നേടി. കാംബോജൻ മുചുകുന്ദന്നു നൽകി. മുചുകുന്ദൻമരുത്തന്ന് നല്കി. മരുത്തനിൽനിന്ന് രൈവതൻ വാങ്ങി. രൈവതനിൽനിന്ന് യുവനാശ്വൻ വാങ്ങി. യുവനാശ്വനിൽനിന്ന് രഘു വാങ്ങി. ഇഷ്വാകുവംശ്യനായ രഘുവിൽനിന്ന് പ്രതാപവാനായ ഹിരണ്യശ്വൻ വാങ്ങി. ഹിരണ്യാശ്വനിൽനിന്ന് പ്രതാപവാനായ ഹരിണ്യാശ്വൻ വാങ്ങി. ഹരിണ്യാശ്വനിൽ നിന്ന് ആ വാൾ ശൂനകൻ വാങ്ങി. ശൂനകനിൽനിന്ന് ധർമ്മശീലനായ ഉശീനരൻ വാങ്ങി. അവനിൽനിന്ന് ഭോജയാദവനായ ശിബി വാങ്ങി. യദുവഴി ശിബിയിൽനിന്നു പ്രതർദ്ദനൻ വാങ്ങി. പ്രതർദ്ദനനിൽനിന്ന് അഷ്ടകൻ വാങ്ങി. അഷ്ടകനിൽനിന്ന് പൃഷദശ്വൻ വാങ്ങി. പൃഷദശ്വനിൽനിന്ന് ഭരദ്വാജൻ വാങ്ങി. ഭരദ്വാജനിൽനിന്ന് ദ്രോണന്നു ലഭിച്ചു. ദ്രോണനിൽനിന്ന് കൃപന്ന് കിട്ടി. പിന്നെ ഭ്രാതാക്കളോടുകൂടിയ ഭവാനും ഈ മാഹാത്മ്യമുള്ള വാൾ ലഭിച്ചു. കാർത്തികനക്ഷത്രത്തിലാണ് വാൾ ജനിച്ചത്. അഗ്നിയാണ് അതിന്റെ ദൈവതം. രോഹിണീഗോത്രജാതനായ ഇതിന്ന് രുദ്രനാണ് ഉത്തമഗുരു.

അസിക്ക് എട്ടു നാമങ്ങളുണ്ട്. അവ രഹസ്യമായി നീ ധരിക്കുക. ഹേ പാണ്ഡവാ, അവ ജപിച്ചാൽ വിജയം നിശ്ചയമാണ്.' അസി, വിശസനം, ഖൾഗം, തീക്ഷ്ണധാരം, ദുരാസദം, ശ്രീഗർഭം, വിജയം, ധർമ്മപാലം. അതേവിധം അല്ലയോ മാദ്രീപുത്രാ, ആയുധങ്ങളിൽ ശ്രേഷ്ഠമാണ് ഖൾഗം. അതു മഹേശ്വൻ നടപ്പാക്കി പണ്ടേ നിശ്ചയിക്കപ്പെട്ടതാണ്.

അരിന്ദമനായ പൃഥുവാണ് വില്ലുണ്ടാക്കിയത്. അതുകൊണ്ട് പൃഥിവിയെ വൈന്യൻ പല സസ്യവും കറന്നെടുത്ത് ധർമ്മത്താൽ കാലംനോക്കി പൃഥിവിയെക്കാത്തു. ഇത് ഋഷിപ്രോക്തമായ പ്രമാണമാണ്. അതു നീ സ്വീകരിച്ചാലും. യുദ്ധവിശാരദന്മാർ എന്നും വാളിനെ പൂജിക്കണം.

ഇങ്ങനെ മുഖ്യമായ വാളിന്റെ ഇതിഹാസം ഞാൻ നിന്നോടു വിവരിച്ചു പറഞ്ഞു. വാളുണ്ടായ കഥ നീ ശരിക്കു മനസ്സിലാക്കിയല്ലോ.

ഈ പ്രധാനമായ ഖൾഗസിദ്ധി വേണ്ടപോലെ ശ്രദ്ധിച്ചു കേട്ടാൽ ആ പുരുഷൻ ഇഹലോകത്തിലും പരലോകത്തിലും കീർത്തിമാനായി വിളങ്ങും."

## 167. ഷഡ്ജഗീത (ത്രിവർഗ്ഗത്തെപ്പറ്റിയുള്ള ചിന്ത) –

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ഭീഷ്മൻ മൗനമായിക്കിടന്നു. യുധിഷ്ഠിരൻ മുതലായവർ അപ്പോൾ ഗൃഹത്തിലേക്കു പോയി. അവിടെച്ചെന്ന് സഹോദരന്മാരോടുകൂടി വിദുരന്റെ സമീപത്തിരുന്നു. ധർമ്മജൻ സഹജന്മാരോടു ചോദിച്ചു: 'ലോകത്തിന്റെ നിലനില്പ് ധർമ്മം, അർത്ഥം, കാമം ഇവയിലാണല്ലോ. ഇതിൽമേലെ ഏതാണ്? മദ്ധ്യത്തിലുള്ളതേതാണ്? താഴ്ന്നതേതാണ്? ത്രിവർഗ്ഗത്തെ ജയിക്കുവാൻ ഏതിലാണ് ഉള്ളു വെക്കേണ്ടത്? സന്തോഷത്തോടെ ചിന്തിച്ചുറപ്പിച്ച് ശരിയായതു പറയണേ!' യുധിഷ്ഠിരൻ ഇപ്രകാരം പറഞ്ഞപ്പോൾ മുമ്പേ കാര്യത്തിന്റെ ഗതി മനസ്സിലാക്കി ചിന്തിക്കുന്ന വിദുരൻ ധർമ്മശാസ്ത്രത്തെ ചിന്തിച്ച് ധർമ്മജനോടു പറഞ്ഞു."

വിദുരൻ പറഞ്ഞു: "ബഹുശ്രുതം, തപം, ത്യാഗം, ശ്രദ്ധ, യജ്ഞക്രിയ, ക്ഷമ, ഭാവശുദ്ധി, ദയ, സത്യം, സംയമം ഇവയെല്ലാം തന്റെ ആത്മാവു നേടുന്ന ധനമാണ്. ഇവയെ നീ സ്വീകരിക്കുക. നിന്റെ മനസ്സ് ഇവയിൽനിന്നു ചലിക്കരുത്. ഇവയുടെ മൂലം ധർമ്മാർത്ഥങ്ങളാണ് എന്നാണെന്റെ നിശ്ചയം.

ധർമ്മത്താൽ ഋഷികൾ പുരോഗമിച്ചു. ലോകം ധർമ്മത്തിൽ നില്ക്കുന്നു. ദേവകൾ ധർമ്മത്താൽ ശ്രേയസ്സുള്ളവരായി. അർത്ഥം ധർമ്മത്തോടുകൂടി നില്ക്കുന്നു. രാജാവേ, ശ്രേഷ്ഠമായ ഗുണം ധർമ്മമാണ്. മദ്ധ്യത്തിൽ നില്ക്കുന്നത് അർത്ഥമാണ്. ബുദ്ധിമാന്മാർ പറയുന്നത് കാമം അവയിൽവെച്ചു താഴ്ന്നതാണെന്നാണ്. എല്ലാവരും ധർമ്മപ്രധാനന്മാരാകാനാണ് ശ്രമിക്കേണ്ടത്. അതുകൊണ്ട് മനസ്സിനെ അടക്കിയ യതികൾ എല്ലാ ജീവിയിലും തന്നോടെന്നപോലെ ഭാവിക്കണമെന്നു പറയുന്നു."

വൈശമ്പായനൻ പറഞ്ഞു: "വിദുരൻ പറഞ്ഞുകഴിഞ്ഞപ്പോൾ അർത്ഥശാസ്ത്രവിചക്ഷണനും ധർമ്മാർത്ഥതത്ത്വജ്ഞനുമായ അർജ്ജുനൻ ധർമ്മജന്റെ ചോദ്യത്തിന്ന് ഇപ്രകാരം മറുപടി പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "നാം വസിക്കുന്ന ഭൂമി കർമ്മഭൂമി എന്നു പ്രസിദ്ധമായതാണ് രാജേവേ! ഈ ഭൂമിയിൽ പ്രധാനം വാർത്തയാണ് (കൃഷി, കച്ചവടം തുടങ്ങിയവ). കൃഷി, പശുക്കളെ മേയ്ക്കൽ, കച്ചവടം, പലതരം കൈത്തൊഴിലുകൾ ഇവയാണു പ്രധാനം. എല്ലാ കർമ്മത്തിന്നും പ്രതിഫലം അർത്ഥലാഭംതന്നെ. അർത്ഥംകൂടാതെ ധർമ്മമെവിടെ? കാമമെവിടെ? എന്നുതന്നെ ശ്രുതി പറയുന്നു. അർത്ഥമുള്ളവൻ മുഖ്യമായ ധർമ്മത്തെ വിഷയങ്ങളിൽ അർച്ചിക്കുന്നു. അകൃതാത്മാക്കൾ നേടാത്ത കാമം അർത്ഥവാൻ നേടും. ധർമ്മവും കാമവും അർത്ഥത്തിന്റെ അംഗങ്ങളാണെന്നാണ് ശ്രുതി പറയുന്നത്. അർത്ഥം നേടിക്കഴിഞ്ഞാൽ അവൻ ധർമ്മവും കാമവും നേടുവാൻ സമർത്ഥനാകുന്നു. അർത്ഥമുള്ള പുരുഷനെ ഏറ്റവും വിശിഷ്ടന്മാരായിപ്പിറന്നവർപോലും, എല്ലാ ഭൂതങ്ങളും, ബ്രാഹ്മണനെ എന്നപോലെ ഉപാസിക്കുന്നു.

പൂണുനൂൽ ഉപേക്ഷിച്ചവരും, തല മൊട്ടയടിച്ചവരും, കാവിവസ്ത്രമുടുത്തവരും, താടിവളർത്തിയവരും, ലജ്ജിതന്മാരും, സർവ്വസംഗവിമുക്തന്മാരും, ശാന്തന്മാരും ജ്ഞാനികളും ഇവരൊക്കെ അർത്ഥത്തിന്നുവേണ്ടിത്തന്നെ പല വേഷവും എടുത്തവരായിക്കാണുന്നു. ചിലർ അർത്ഥത്തിന്ന് ആഗ്രഹിക്കുന്നു. ചിലർ സ്വർഗ്ഗം കാംക്ഷിക്കുന്നു. ചിലർ കുലധർമ്മംനോക്കി സ്വധർമ്മം ചെയ്യുന്നു. ചിലർ നാസ്തികന്മാരാകുന്നു. ചിലർ അനാസ്തികന്മാരാകുന്നു. ചിലർ സംയതസ്ഥിതരാകുന്നു.

അജ്ഞാനം കൂരിരുട്ടാണ്. പ്രജ്ഞാനം വെളിച്ചമാണ്. ഭൃത്യന്മാർക്കും ശത്രുക്കൾക്കു ജീവിതസൗഖ്യം നല്കുന്നതും ശിക്ഷ നല്കുന്നതും അർത്ഥവാനാകുന്നു.

ബുദ്ധിമാന്മാരിൽ ശ്രേഷ്ഠനായ രാജാവേ, എന്റെ മതം ഇതാണ്. കണ്ഠത്തിൽ വാക്കേന്തുന്ന ഇവർ പറയുന്നതു നീ കേൾക്കുക."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ധർമ്മാർത്ഥകുശലരായ മാദ്രീപുത്രന്മാർ, സഹദേവനും നകുലനും, ഇങ്ങനെ പറഞ്ഞു."

നകുലസഹദേവന്മാർ പറഞ്ഞു: "ഇരിക്കുന്നവനും, നടക്കുന്നവനും, കിടക്കുന്നവനും പലമാതിരി കൗശലവും പ്രയോഗിച്ച്. തീർച്ചയായും അർത്ഥം നേടണം. ഏറ്റവും പ്രിയപ്പെട്ടതും ദർല്ലഭമായതുമാണ് അർത്ഥം. ഇതു നേടിയാൽ പ്രത്യക്ഷമായും കാമത്തെ വിഷമംകൂടാതെ നേടാം. അതിൽ യാതൊരു സംശയവുമില്ല. ധർമ്മത്തോടു ചേർന്ന അർത്ഥവും അർത്ഥത്തോടു ചേർന്ന ധർമ്മവും വിട്ടവൻ ശവപ്രായനാണ്. ഇവരണ്ടും ലോകസമ്മതമായ കാര്യമാണ്.

അർത്ഥമില്ലാത്തവന്ന് കാമമില്ല. അധർമ്മിക്ക് ധർമ്മവുമില്ല. ധർമ്മാർത്ഥങ്ങൾ വിട്ടവനെ ലോകം ഭയപ്പെടും. സംയതാത്മാവ് ധർമ്മത്തെ അറിഞ്ഞു നല്കി അർത്ഥത്തെ നേടണം. ജീവജാലങ്ങളിൽ വിശ്വാസമുള്ളവനാകണം. എന്നാൽ ഇതൊക്കെ സിദ്ധമാകും. ആദ്യം ധർമ്മം ആചരിക്കുക. പിന്നെ ധർമ്മത്തോടൊപ്പം അർത്ഥമുണ്ടാകും. പിന്നെ കാമം, അതിന്നുമേൽ അർത്ഥവും പ്രാപിച്ചുകൊള്ളുക."

വൈശമ്പായനൻ പറഞ്ഞു: " ആ വാക്കു പറഞ്ഞു അശ്വിനീകുമാരന്മാർ നിർത്തിയപ്പോൾ ഭീമൻ പറയുവാൻ തുടങ്ങി."

ഭീമൻ പറഞ്ഞു: "കാമമില്ലാത്തവനുണ്ടോ അർത്ഥം കാമിക്കുന്നു. അകാമൻ ധർമ്മത്തേയും നേടുകയില്ല; അകാമൻ കാമവും നേടുകയില്ല. അതുകൊണ്ട് ഈ ധർമ്മാർത്ഥകാമങ്ങളിൽവെച്ചു പ്രധാനമായത് കാമമാണ്. കാമമുള്ളവരാണ് മഹർഷിമാർ. അതുകൊണ്ടാണ് അവർ തപസ്സിൽ പ്രധാനികളായത്. പലതരം ഫലങ്ങളും കിഴങ്ങുകളും തിന്നു ജീവിക്കുന്നവരും, ഒന്നും തിന്നാതെ കാറ്റുമാത്രം ഉണ്ടു കഴിയുന്നവരുമായ സംയതന്മാരും, വേദോപവേദാഢ്യന്മാരും, സ്വാദ്ധ്യായ പാരഗന്മാരും, ശ്രദ്ധായജ്ഞക്രിയാസക്തന്മാരും കൊള്ളക്കൊടുക്കയിൽ സക്തന്മാരും, കച്ചവടക്കാരും, കൃഷിക്കാരും, പശുക്കളെ മേയ്ക്കുന്നവരും, കരകൗശലപ്പണികൾ ചെയ്യുന്നവരും, ദേവകർമ്മകരന്മാരും എല്ലാവരും കാമംകൊണ്ട് കർമ്മസങ്കരന്മാരായവരാണ്. കാമംമൂലം ചിലർ ചീറിയിരമ്പുന്ന കടലിൽ പോകുന്നു. കാമം പലമട്ടിലാണ് എല്ലായിടത്തും വ്യാപിക്കുന്നത്. കാമമില്ലാതെ ഇന്നേവരെ ഒരു ജീവിയും ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല ഞാൻ ഈ പറഞ്ഞതു സത്തായ കാര്യമാണു രാജാവേ! ഈ പറഞ്ഞ കാമത്തിലാണ് ധർമ്മാർത്ഥങ്ങൾ രണ്ടും നില്ക്കുന്നത്.

ധർമ്മാർത്ഥങ്ങളിൽ ലയിച്ച കാമം തയിരിൽ വെണ്ണപോലെയാണ്. പിണ്ണാക്കിനേക്കാൾ മെച്ചമല്ലേ എണ്ണ? പാടയേക്കാൾ മെച്ചമല്ലേ നെയ്യ്? പൂവും കായുമില്ലാത്ത തടി എന്തിന്നുകൊള്ളാം? അതുകൊണ്ട് ധർമ്മത്തെക്കാളും അർത്ഥത്തെക്കാളും മുഖ്യമായതു കാമമാണ്. പൂവിൽനിന്ന് തേൻ എന്നപോലെ ധർമ്മാർത്ഥങ്ങളിൽനിന്നു സാരമായത് കാമമാണ്. കാമം ധർമ്മാർത്ഥങ്ങളുടെ ബീജമാണ്, അതിൽനിന്ന് അവയെ ജനിപ്പിക്കുന്നതും കാമമാണ്.

അന്നത്തിലും, അർത്ഥത്തിലും കാമം ഇല്ലാത്ത ഒരു വിപ്രനും ഈ ലോകത്തിലില്ല. കാമം ഉപേക്ഷിച്ച വിപ്രന്ന് ആര് ദാനം നല്കും? ലോകം ചേഷ്ടിക്കുന്നതും കാമംകൂടാതെയല്ല. സകല ജീവജാലങ്ങളും ചേഷ്ടിക്കുന്നത് ഓരോ ഉദ്ദേശത്തോടുകൂടിയാണ്. കാമം പ്രഥമമായി ദർശിക്കുക. ത്രിവർഗ്ഗത്തിൽ പ്രാധാന്യം കാമത്തിന്നുതന്നെയാണ്. അല്ലയോ രാജാവേ, അങ്ങ് എങ്ങനെ ജീവിക്കണമെന്നു ഞാൻ പറയാം. കാമം വിട്ടു കഴിവുള്ളവൻ ജീവിക്കുന്നത് വിഡ്ഢിത്തമാണ്. മനോഹരമായി മോടിയിൽ ചമഞ്ഞൊരുങ്ങി നല്ല സാരിയും, പൊൻവളകളും, കുണ്ഡലങ്ങളുമൊക്കെ ദേഹത്തിൽ ചാർത്തി, സുഗന്ധദ്രവ്യങ്ങൾ പൂശി, പൂമാലചൂടി, മദംകൊണ്ടു ശോഭിക്കുന്ന സുന്ദരിമാരായ സ്ത്രീകളോടുചേർന്ന് ഹേ രാജാവേ, അങ്ങ് യഥാകാലം രമിക്കുക. നമ്മൾക്ക് ഏറ്റവും സ്വീകാര്യമായ, ഏറ്റവും നല്ല കാര്യം കാമമായി ഭവിക്കട്ടെ.

ഈ ബുദ്ധിയിൽ മുഴുകിയ എനിക്ക് അങ്ങയുടെ വിചാരംകൊണ്ട് ഒരു കാര്യവും കാണുന്നില്ല. എന്റെ വാക്ക് സത്തുക്കൾ സമ്മതിക്കുന്നതാണ്. കാതലുള്ളതാണ്. അതിൽ യാതൊരു ദോഷവും സ്പർശിക്കുന്നുമില്ല.

ധർമ്മാർത്ഥകാമങ്ങളെ സമമായി ചിന്തിച്ചു ഭരിക്കുക. ഏതെങ്കിലും ഒന്നിനെമാത്രം മെച്ചപ്പെട്ടതായിക്കരുതി മറ്റു രണ്ടിനേയും തള്ളിക്കളയുന്നവനാണ് താഴ്ന്നവൻ എന്നാണു ഞാൻ പറയുന്നത്. അവയിൽ ഏതെങ്കിലും രണ്ടെണ്ണത്തെമാത്രം സ്വീകരിച്ചവൻ മദ്ധ്യമനാണ്. ത്രിവർഗ്ഗത്തെ മൂന്നിനേയും തുല്യമായിക്കരുതി സ്വീകരിക്കുന്നവനാണ് ഉത്തമൻ. അങ്ങനെ പ്രാജ്ഞനും ചന്ദനച്ചാറുപൂശി വിചിത്രമായ മാലകളും, ആഭരണങ്ങളും, വസ്ത്രങ്ങളും ചാർത്തി മോടിയിൽ നില്ക്കുന്നവനുമായ ഭീമൻ വിരമിച്ചു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭീമൻ ധർമ്മാർത്ഥകാമങ്ങളെപ്പറ്റി പ്രസംഗിച്ച് അടങ്ങിനിന്നപ്പോൾ ധർമ്മരാജാവായ യുധിഷ്ഠിരൻ ചിന്തിച്ചു. താൻ എല്ലാവരുടേയും അഭിപ്രായം കേട്ടുകഴിഞ്ഞു. ഈ കൂട്ടർ പറഞ്ഞതെല്ലാം തെറ്റാണെന്നു യുധിഷ്ഠിരന്നു തോന്നി. ശാസ്ത്രങ്ങളും ശ്രുതികളുമെല്ലാം കേട്ട് ഹൃദയവികാസം പ്രാപിച്ചവനായ ധർമ്മജന്ന് അവർ പറഞ്ഞ അഭിപ്രായങ്ങളൊന്നും ശരിയായിത്തോന്നിയില്ല. അദ്ദേഹം ചിന്തിച്ച് പറഞ്ഞു.

യുധിഷ്ഠിരൻ പറഞ്ഞു: "നിങ്ങൾ ഉറപ്പോടെ ധർമ്മശാസ്ത്രനിശ്ചയങ്ങളെപ്പറ്റി നടത്തിയ ചർച്ച ഞാൻ കേട്ടു. നിങ്ങളെല്ലാം ഉദാഹരണസഹിതം പറഞ്ഞ തത്ത്വങ്ങൾ ഞാൻ മനസ്സിരുത്തിക്കേട്ടു. ജ്ഞാനത്തിന്ന് ആഗ്രഹിക്കുന്നവനായ എന്നോട് നിങ്ങൾ നിസ്സംശയം പറഞ്ഞ എല്ലാ മൊഴികളും ഞാൻ മനസ്സിലാക്കിയിരിക്കുന്നു.

എന്നാൽ ഞാൻ ഈ പറയുന്ന വാക്കും നിങ്ങൾ നല്ലപോലെ മനസ്സിരുത്തികേൾക്കുക. ഏതൊരുത്തനാണോ പുണ്യത്തെക്കുറിച്ചോ, പാപത്തെക്കുറിച്ചോ ചിന്തിച്ച് അതിന്നുവേണ്ടി പ്രവർത്തിക്കാതിരിക്കുന്നനത്, ഏതൊരുത്തനാണോ ധർമ്മാർത്ഥകാമങ്ങളെ മൂന്നിനേയും മനസ്സിൽനിന്നു വിട്ടൊഴിച്ചു കഴിയുന്നത്, ഏതൊരുത്തനാണോ സകല ദോഷങ്ങളിൽനിന്നും വിമുക്തനായി നില്ക്കുന്നത്, ഏതൊരുത്തനാണോ ശ്രേയസ്സിലും, കീർത്തിയിലും ഭ്രമിക്കാതെ അവയെ കാമിക്കാതെ ജീവിക്കുന്നത്, ഏതൊരുത്തനാണ് സ്വർണ്ണക്കട്ടയും കളിമൺകട്ടയും ഒന്നുപോലെ കാണുന്നത്, അവൻ ദുഃഖങ്ങളിൽനിന്നും സുഖങ്ങളിൽനിന്നും വിമുക്തനാകുന്നു. എല്ലാ ജീവികൾക്കും ജനനമരണങ്ങളുണ്ട്. എല്ലാം മാറിമാറിക്കൊണ്ടിരിക്കുന്നു. ഒന്നിനും ഒരു സ്ഥിരതയില്ല. അവ വീണ്ടും ഉണർന്നെഴുന്നേറ്റ് മോക്ഷത്തെ വാഴ്ത്തുന്നുണ്ട്. നാം ശരിയായ തത്ത്വം എന്തറിയുന്നു എന്താണു മോക്ഷം എന്നു നാം ശരിക്കും അറിയുന്നില്ല. സ്വയംഭൂവായ ഭഗവാൻ പറഞ്ഞിട്ടുള്ളത് 'സ്നേഹം മനസ്സിൽ ഉദിച്ചവന്ന്, രാഗത്താൽ കെട്ടപ്പെട്ടവന്ന്, പിന്നെ മുക്തിയില്ല' എന്നാണ്. അതുകൊണ്ടു നിർവ്വാണം ഇച്ഛിക്കുന്നവരായ ബുധന്മാർ പ്രിയവസ്തുക്കളേയോ അപ്രിയവസ്തുക്കളേയോ പരിഗണിക്കരുത്. ഈ ദർശനമാണു നല്ലത്. ഒരാൾക്ക് അയാളുടെ ഇച്ഛപോലെ കാര്യങ്ങൾ കൊണ്ടുപോകാൻ തികച്ചും കഴിഞ്ഞെന്നു വരില്ല. ഞാൻ ആ പരാശക്തിയുടെ നിശ്ചയമനുസരിച്ച് ഓരോന്നു ചെയ്യുന്നു എന്നു മാത്രം. എല്ലാവരേയും വിധി ഓരോ കാര്യങ്ങൾ ചെയ്യുവാൻ മുൻകൂട്ടിനിശ്ചയിച്ചിരിക്കുന്നു. നാം അത് അറിയുന്നില്ലെന്നു മാത്രം. ദൈവംതന്നെ സർവ്വശക്തൻ. അലഭ്യമായ കാര്യം പ്രയത്നംകൊണ്ടു സാധിക്കാമെന്നു വിചാരിക്കുന്നത് വെറുതെയാണ്. വരാനുള്ളത് വരികതന്നെ ചെയ്യും എന്നു ധരിക്കുക. ത്രിവർഗ്ഗങ്ങളെ വിട്ടവനും മോക്ഷം ലഭിക്കാം. അതു

കാണിക്കുന്നത്,നിർവ്വാണം എന്നത് ഏറ്റവും ശ്രേഷ്ഠമാണെന്നാണ്. അത് ഉൽകൃഷ്ടമായ നന്മകൊണ്ടാണ് ലഭിക്കുന്നതെന്നും ധരിക്കുക."*

വൈശമ്പായനൻ പറഞ്ഞു: "ഏറ്റവും പ്രശസ്തമായതും യുധിഷ്ഠിരന്റെ ഹൃദയത്തിൽ വേരൂന്നിനില്ക്കുന്നതും യുക്തിക്കു ചേർന്നതുമായ ഈ വാക്കുകൾ പറഞ്ഞപ്പോൾ വലിയ സന്തോഷത്തോടെ ഭീമനും മറ്റുള്ളവരും കുരുപ്രവീരന്റെ മുമ്പിൽ കൈകൂപ്പി തലകുനിച്ചു. മനോഹരമായതും, വർണ്ണങ്ങളും അക്ഷരങ്ങളും സമഞ്ജസമായി ചേർന്നതും, തന്റെ മനസ്സിനൊത്തപോലെ കണ്ടകഹീനവുമായ ആ ഭാഷണം ധർമ്മപുത്രൻ പറഞ്ഞതു കേട്ട് രാജാവേ, ആ രാജാക്കന്മാരെല്ലാം മുക്തകണ്ഠം പ്രശംസിച്ചു.

താൻ പറഞ്ഞ കാര്യം നല്ലപോലെ സഹോദരന്മാർ ഗ്രഹിച്ചിരിക്കുന്നു. അവർക്ക് അതു പിടിച്ചിരിക്കുന്നു എന്നു വീര്യവാനായ ധർമ്മജൻ ഗ്രഹിച്ചു. പിന്നെ അവർ മനസ്സു നന്നായി പ്രസന്നമായി ശയിക്കുന്ന ഗംഗാപുത്രനായ ഭീഷ്മന്റെ സമീപത്തിൽച്ചെന്ന് ധർമ്മകാര്യങ്ങളെപ്പറ്റി ചോദിച്ചു."

**168. കൃതഘ്നോപാഖ്യാനം (ദസ്യുസഹവാസത്താൽ ദസ്യുതുല്യനായ ഗൗതമന്റെ കഥ)** - യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ, മഹാപ്രാജ്ഞാ, കുരുക്കളുടെ പ്രീതിയെ വർദ്ധിപ്പിക്കുന്ന മഹാശയാ! ഞാൻ അങ്ങയോട് ഒരു കാര്യം ചോദിക്കുന്നു, അതൊന്നു വിവരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. സൗമ്യർ എന്ന് ആരെപ്പറ്റിപറയാം? എങ്ങനെയുള്ളവരാണ് സൗമ്യന്മാർ? ഏതു തരക്കാരുമായി കൂടിച്ചേർന്നു ജീവിക്കുന്നതാണ് ഇന്നേക്കും നാളേക്കും നന്മ നല്കുക? അതിന്നു തക്കവർ ഏവരാണ്? പറഞ്ഞാലും. വർദ്ധിച്ചതായ ധനം, സംബന്ധികൾ, ബന്ധുജനങ്ങൾ, എന്നു തന്നെയല്ല, ലോകത്തിൽ ഒരു ജീവിയും സുഹൃത്തുക്കൾ നില്ക്കുന്നിടത്ത് നില്ക്കുകയില്ല. സുഹൃത്തിനോട് കിടപിടിക്കുന്നതായി ഒന്നും തന്നെയില്ല, എന്നാണ് എന്റെ അഭിപ്രായം. കേൾക്കുന്നവനും ഹിതനുമായ സുഹൃത്ത് വളരെ ദുർല്ലഭനാണ്. അല്ലയോ ധർമ്മിഷ്ഠന്മാരിൽ ശ്രേഷ്ഠാ, അങ്ങ് എല്ലാം വിശദീകരിച്ചുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇണങ്ങേണ്ടവരാരാണെന്നും ഇണങ്ങുവാൻ വയ്യാത്തവരാരാണെന്നും തത്ത്വമായി ഞാൻ പറയാം. അത് ഭവാൻ ശ്രദ്ധിച്ചുകേൾക്കുക.

ലുബ്ധൻ, ക്രൂരൻ, ധർമ്മം വിട്ടവൻ, ചതിയൻ, ശഠൻ, ക്ഷുദ്രൻ, പാപകരൻ, സർവ്വദുശ്ശങ്കി, മടിയൻ, ദീർഘസൂത്രൻ ആർജ്ജവമില്ലാത്തവൻ (കുടിലൻ), ക്രോധനൻ, ഗുരുവിന്റെ ഭാര്യയെ പ്രധർഷിക്കുന്നവൻ, ആപത്തിൽ ഉപേക്ഷിക്കുന്നവൻ, ദുഷ്ടൻ, നാണമില്ലാത്തവൻ, എല്ലായിടത്തും കുറ്റം കാണുന്നവൻ, നാസ്തികൻ, വേദങ്ങളെ നിന്ദിക്കുന്നവൻ, സമ്മിശ്രേന്ദ്രിയൻ, ഈ പാരിൽ കാമം കൈവിടാതെ നടക്കുന്നവൻ, ലോകർക്ക് ശത്രുവായവൻ, സത്യംവിട്ടവൻ, കരാറ്, സമയനിഷ്ഠ ഇവ പാലിക്കാത്തവൻ, പ്രജ്ഞയില്ലാത്തവൻ, ഏഷണി കൂട്ടുന്നവൻ, മത്സരിക്കുന്നവൻ, പാപത്തിൽ പെരുമാറുന്നവൻ, ദുശ്ശീലൻ, അകൃതാത്മാവ്, നൃശംസൻ, കിതവൻ, മിത്രദ്രോഹി, എപ്പോഴും അന്യന്റെ ധനം കാംക്ഷിക്കുന്നവൻ, യഥാശക്തി കൊടുത്താലും തൃപ്തികാണിക്കാത്ത ജളാശയൻ, ധൈര്യമില്ലാത്ത മിത്രത്തെ കാര്യങ്ങളിൽ നിയോഗിക്കുന്നവൻ, ശുണ്ഠിക്കാരൻ, ഇണങ്ങാത്തവൻ, പെട്ടെന്ന് മുഷിയുന്ന സ്വഭാവക്കാരൻ, നന്മചെയ്യുന്ന നല്ലവരെ ത്യജിക്കുന്നവൻ, തെറ്റുചെയ്യുന്നവൻ, അല്പമായ ദ്രോഹം അറിവില്ലായ്മകൊണ്ട് ചെയ്തവനിലും ക്ഷമിക്കാത്തവൻ, കാര്യസാദ്ധ്യത്തിന്നു മാത്രം മിത്രത്തെ സേവിക്കുന്നവൻ, കാര്യസാദ്ധ്യത്തിന്നുവേണ്ടി മിത്രങ്ങളെ ദ്വേഷിക്കുന്നവൻ, മിത്രത്തിന്റെ വേഷത്തിൽ നില്ക്കുന്ന ശത്രു, കള്ളക്കണ്ണിട്ടു നോക്കുന്നവൻ, നന്മയിൽ കൂറില്ലാത്തവൻ, മറ്റുള്ളവരേയും കൂറില്ലാത്തവരാക്കിത്തീർക്കുന്നവൻ, മദ്യപൻ, ദ്വേഷണൻ, ക്രോധി, നിർഘൃണൻ, പരുഷൻ, പരോപതാപി, മിത്രദ്രോഹി, പ്രാണിഘാതകൻ, കൃതഘ്നൻ, അധമൻ ഇങ്ങനെയുള്ളവരാരും ലോകത്തിൽ അടുക്കാൻ പറ്റാത്തവരാണ്. ഇത്തരക്കാരുമായി ചേർന്ന് ജീവിക്കരുത്. ഇവർ ഒരിക്കലും സന്ധേയരല്ല, ചേരാൻ പറ്റിയവരല്ല. മിത്രാന്വേഷിയായവൻ ഇത്തരക്കാരെ സൂക്ഷിക്കുക!

ഇനി കൊള്ളാവുന്നവരെ, ചേരാൻ പറ്റിയവരെപ്പറ്റിപ്പറയാം. കുലീനർ, നല്ല ചൊല്ലുള്ളവർ, ജ്ഞാനവിജ്ഞാനകോവിദന്മാർ, അഴകുള്ളവർ, ഗുണാഢ്യന്മാർ, അലുബ്ധന്മാർ, തളരാത്തവർ, നല്ല മിത്രങ്ങളുള്ളവർ, കൃതജ്ഞന്മാർ, സർവ്വജ്ഞന്മാർ, അലോഭികൾ, ശീലമാധുര്യമുള്ളവർ, സത്യസന്ധന്മാർ, ജിതേന്ദ്രിയന്മാർ, എപ്പോഴും പ്രയത്നശീലരായവർ, കുലപുത്രന്മാർ, കുലോദ്വഹന്മാർ ദോഷങ്ങളില്ലാത്തവർ, കീർത്തിമാന്മാർ ഇങ്ങനെയുള്ളവരെ രാജാവ് സ്വീകരിക്കണം. യഥാശക്തി കാര്യം നിർവ്വഹിക്കുന്നവർ, സന്തോഷമുള്ളവർ വേണ്ടത്തനേരത്ത് ക്രോധിക്കാത്തവർ, പെട്ടെന്ന് മുഷിയാത്തവർ, ഇടയിച്ചാൽ മനസ്സുകൊണ്ടും മുഷിയാത്ത അർത്ഥകോവിദന്മാർ, തനിക്ക് പീഡയേറ്റാൽപ്പോലും ഇഷ്ടകാര്യം നടത്തുന്നവർ, രക്തകമ്പിളിപോലെ ഇഷ്ടന്മാരോട് രാഗംവിടാത്തവർ, ലോഭം, മോഹം, ക്രോധം, ധനതൃഷ്ണ സ്ത്രീജനതാൽപര്യം ഇവയൊന്നും സുഹൃത്തുക്കളിൽക്കാണിക്കാത്തവർ, വിശ്വസ്തന്മാർ, ധാർമ്മികന്മാർ, മണ്ണും, പൊന്നും തുല്യമായി ദർശിക്കുന്നവർ, സുഹൃത്തിൽ സൗഹൃദബുദ്ധിയുറച്ചവർ, അഭിമാനം പുലർത്തുന്നവർ, പറഞ്ഞകാര്യം വിടാതെ പാലിക്കുന്നവർ, കൂട്ടുകാരെ വിളിച്ചുകൂട്ടി സ്വാമിയുടെ കാര്യം നിർവ്വഹിക്കുവാൻ പ്രാപ്തിയുള്ളവർ, ഇപ്രകാരമുള്ള പുരുഷശ്രേഷ്ഠന്മാരുമായി രാജാവ് ഇണങ്ങിനില്ക്കുകയാണെങ്കിൽ അവന്റെ രാജ്യം ചന്ദ്രന്റെ ജ്യോത്സന (നിലാവു) പോലെ വർദ്ധിക്കുന്നതാണ്.

ശാസ്ത്രനിത്യന്മാരും, ക്രോധംജയിച്ചവരും, പോരിൽ ബലവാന്മാരും, ജന്മശീലഗുണം ചേരുന്നവരുമായ നരോത്തമന്മാർ സ്വീകാര്യന്മാരാണ്. അല്ലയോ അനഘാശയാ, ദോഷവാന്മാരായ മനുഷ്യരെപ്പറ്റി ഞാൻ പറഞ്ഞല്ലൊ. ഈ പറഞ്ഞവരേക്കാളൊക്കെ അധമന്മാരാണ് മിത്രഘ്നന്മാരും കൃതഘ്നന്മാരും. ഈ ദുരാജാരന്മാരെ ഒരാളും അടുപ്പിക്കരുത്. എല്ലാവരും ദൃഢമായും അറിഞ്ഞിരിക്കേണ്ട കാര്യമാണിത്."

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, അങ്ങ് ഇക്കാര്യമൊന്നു വിസ്തരിച്ചു പറഞ്ഞുതരണേ. അങ്ങു പറഞ്ഞ മിത്രഘാതിയുടേയും, കൃതഘ്നന്റേയും നില ഉദാഹരണം കാണിച്ച് വിശദമാക്കിത്തരണേ!"

ഭീഷ്മൻ പറഞ്ഞു: "യുധിഷ്ഠിരാ, ഞാൻ അതിനെ ഉദാഹരിക്കുന്ന ഒരു പഴയ കഥ, പണ്ടേ നടപ്പുള്ള ഒരു കഥ, വിവരിക്കാം. അത് പണ്ടു വടക്കു മ്ലേച്ഛന്മാരുടെ നാട്ടിൽ നടന്ന കഥയാണ് നരാധിപാ.

പണ്ട് മദ്ധ്യപ്രദേശവാസിയും ബ്രഹ്മവർജ്ജിതനുമായ ഒരു ബ്രാഹ്മണൻ യാത്രാമദ്ധ്യേ പുഷ്ടമായ ഒരു ഗ്രാമം കണ്ടു. അവിടെ ഭിക്ഷയിരക്കുവാൻ ചെന്നുകയറി. ആ ഗ്രാമത്തിൽ സർവ്വജാതിവിശേഷങ്ങളും അറിയുന്നവനും ധനവാനുമായ ഒരു ദസ്യു ഉണ്ടായിരുന്നു. അവൻ ബ്രഹ്മണ്യനും സത്യസന്ധനും ദാനതൽപ്പരനുമായിരുന്നു. അവന്റെ വീട്ടിൽക്കയറിച്ചെന്നു ബ്രാഹ്മണൻ ഭിക്ഷയാചിച്ചു.

ആ ദസ്യു അവന്നു പാർക്കുവാൻ ഒരു ഇടവും, ഒരു വർഷത്തേക്ക് ആഹാരത്തിന്നുള്ള വകയും, ഒരു പുതിയ വീടും, വസ്ത്രവും, ഭർത്താവില്ലാത്ത സമവയസ്കയായ ഒരു പെണ്ണിനേയും നല്കി. ദസ്യു ഇതൊക്കെ നല്കിയപ്പോൾ ആ ഗൗതമൻ

*ഈ തത്ത്വം (നിർവ്വാണതത്ത്വം) ബുദ്ധമതതത്ത്വമാണെന്നും അത് ശാന്തി പർവ്വത്തിൽ ബുദ്ധമതപ്രചരണകാലത്ത് കൂട്ടിച്ചേർക്കപ്പെട്ടതാണെന്നും ഇംഗ്ലീഷ് വിവർത്തകനായ പ്രതാപ്ചന്ദ്രറോയ് അഭിപ്രായപ്പെടുന്നു.*

അതൊക്കെ സസന്തോഷം സ്വീകരിച്ച് ആ ഗൃഹത്തിൽ അവളോടുകൂടി രമിച്ചുവസിച്ചു. അവൻ ദാസിക്കും, കുടുംബത്തിന്നും സഹായംചെയ്ത് ആ പരിപുഷ്ടമായ ശബരഗൃഹത്തിൽ വളരെവർഷങ്ങൾ അധിവസിച്ചു.

ആ ബ്രാഹ്മണൻ അമ്പെയ്യുവാൻ പഠിച്ചു. ആ ഗൗതമൻ അരയന്നങ്ങളേയും മൃഗങ്ങളേയും നിത്യവും വേട്ടയാടി. ദസ്യുക്കളെപ്പോലെ അവൻ നിത്യവും പ്രാണിവധത്തിൽ ഏർപ്പെട്ടു. അവൻ കൊലചെയ്യുന്നതിൽ മഹാ മിടുക്കനായി, നിർദ്ദയനായി അവിടെ വസിച്ചു. ആ ഗൗതമൻ സഹവാസംകൊണ്ട് (ദസ്യുക്കളുടെ കൂടെ സുഖമായി താമസിച്ച്), ദസ്യുതുല്യനായി, പല പക്ഷികളെ വധിച്ച്, പല മാസവും അങ്ങനെ കഴിഞ്ഞു.

അങ്ങനെയിരിക്കെ വേറെ ഒരു വിപ്രൻ ആ ദിക്കിലെത്തി. അവൻ ജടാചീവരങ്ങൾ ധരിച്ചവനും, സ്വാദ്ധ്യായപരനും, ശുചിയും, വിനീതനും, നിയതാചാരനും, ബ്രഹ്മണ്യനും, വേദപാരഗനുമായിരുന്നു. ആ ബ്രഹ്മചാരി അവന്റെ നാട്ടുകാരനും, തോഴനുമായിരുന്നു. അവൻ ഗൗതമൻ പാർക്കുന്ന ദസ്യുഗ്രാമത്തിൽച്ചെന്നു. ശൂദ്രന്മാരുടെ അന്നം കഴിക്കുകയില്ലെന്ന് നിർബ്ബന്ധമുള്ള ആ വിപ്രൻ ഒരു ബ്രാഹ്മണഗൃഹം അന്വേഷിച്ച് ചുറ്റുമ്പോഴാണ് ജനങ്ങൾ ഗൗതമന്റെ ഗൃഹം അവന്ന് കാണിച്ചുകൊടുത്തത്. അവൻ ഗൗതമഗൃഹത്തിൽ കയറിച്ചെന്നു. ഈ സന്ദർഭത്തിൽ പുറത്തുപോയിരുന്ന ഗൗതമനും വീട്ടിൽ മടങ്ങിയെത്തി.

അരയന്നങ്ങളുടെ കെട്ടു തോളിലിട്ട്, വില്ലുമമ്പുമേന്തി, മേലൊക്കെ ചോരപറ്റി ഗൃഹദ്വാരത്തിൽവന്നുനിന്ന ആ ബ്രാഹ്മണനെ, ആകാശത്തുനിന്ന് ഭൂമിയിലേക്ക് പൊട്ടിവീണ രാക്ഷസനെപ്പോലെ നില്ക്കുന്ന തന്റെ സുഹൃത്തിനെ കണ്ട് ആ ബ്രാഹ്മണൻ ലജ്ജിച്ചുപോയി. അവൻ ഗൗതമനെ മനസ്സിലാക്കി ഇപ്രകാരം പറഞ്ഞു: 'എടോ ദ്വിജാ, നീ മൗഢ്യംകൊണ്ട് എന്താണീ ചെയ്യുന്നത്? നീ കുലോദ്വഹനായ വിപ്രനല്ലേ? മദ്ധ്യദേശത്തിൽ പ്രസിദ്ധനായ നീ ദസ്യുവിനെപ്പോലെ എങ്ങനെ ആയിത്തീർന്നു? നീ നിന്റെ വംശത്തിലെ പ്രസിദ്ധന്മാരായ വേദജ്ഞന്മാരേയും പൂർവ്വജ്ഞാനികളേയും ചിന്തിക്കൂ! അവരുടെ വംശത്തിൽ പ്പിറന്നവനല്ലേ നീ? എന്തേ ഇങ്ങനെ കുലപാംസനനാകാൻ? തന്നെ താൻതന്നെ അറിയുക. സത്വം, ശീലം, ശ്രുതം, ദമം, അനുക്രോശം ഇവയൊക്കെ ചിന്തിച്ച് ഹേ ദ്വിജാ! നീ ഈ പാർപ്പിടം ഉടനെ വിട്ടുപോവുക!'

ഹിതൈഷിയായ ആ സുഹൃത്ത് ഇപ്രകാരം പറയുന്നതു കേട്ട് ആ ദ്വിജൻ നല്ലപോലെ ചിന്തിച്ചുറച്ച് ആർത്തനെപ്പോലെ മറുപടി പറഞ്ഞു: 'അല്ലയോ ദ്വിജശ്രേഷ്ഠാ! ഞാൻ നിർദ്ധനനാണ്. ഞാൻ വേദജ്ഞനല്ല. ഞാൻ ധനം കാംക്ഷിച്ച് ഇവിടെ വന്നവനാണ്. അങ്ങ് അതോർക്കണം ദ്വിജോത്തമാ! ഭവാനെ കണ്ടതുകൊണ്ട് ഞാൻ കൃതാർത്ഥനായിരിക്കുന്നു വിപ്രേന്ദ്രാ! നാളെ നമ്മൾക്കൊന്നിച്ചു പോകാം. ഈ രാവ് ഇവിടെ പാർക്കുക.' ആ വിപ്രൻ അന്ന് അവിടെ പാർത്തു. സ്നേഹശീലനായ അവൻ അവന്റെ അന്നമോ മറ്റോ ഒന്നും സ്പർശിച്ചില്ല. അവൻ വിശപ്പു സഹിച്ച് അന്ന് അവിടെ കിടന്നു. അവൻ കൊടുത്തിട്ടും ഒന്നും സ്വീകരിച്ചില്ല.

**169. കൃതഘ്നോപാഖ്യാനം (ഗൗതമന്റെ കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "ആ രാത്രി കഴിഞ്ഞു. നേരം പ്രഭാതമായപ്പോൾ അതിഥി ബ്രാഹ്മണൻ പോയി. അതിഥി പോയതിന്നുശേഷം ഗൗതമൻ വീട്ടിൽനിന്നിറങ്ങി കടൽത്തീരത്തേക്ക് പുറപ്പെട്ടു. അവൻ വഴിക്കുവെച്ച് കപ്പൽക്കച്ചവടക്കാരെ കണ്ടു. ആ കൂട്ടുകാരോടുകൂടി അവൻ കടലിലേക്കും പോയി. അങ്ങനെ പോകുമ്പോൾ അവർ ഒരു ഗിരിഗർത്തത്തിലെത്തി അവിടെവെച്ച് ഒരാന മദിച്ചു പാഞ്ഞുവന്നു. മദിച്ചുവന്ന ആന കുത്തിയും ചവിട്ടിയും കൂട്ടുകാരിൽ മിക്കവരും ചത്തു. ആ വിപ്രൻ പേടിച്ചോടി! ഒരു മട്ടിൽ എങ്ങനെയോ രക്ഷപ്പെട്ടു. അവൻ ഭയപ്പെട്ടുഴന്ന് ആത്മരക്ഷയ്ക്കുവേണ്ടി വടക്കോട്ടോടി. അവൻ കൂട്ടംപിരിഞ്ഞ് ആ പ്രദേശമൊക്കെ വിട്ട് കാട്ടിൽ കിംപുരുഷന്റെമാതിരി തനിയെ ചുറ്റി.

സമുദ്രത്തിലേക്ക് പോകേണ്ടതായ വഴിവിട്ടു തിരിഞ്ഞ്, മരങ്ങൾ പൂത്ത് അഴകോടെ നില്ക്കുന്ന ദിവ്യമായ ഒരു കാട്ടിലെത്തി. ഋതുതോറും കായ്ക്കുന്ന പൂത്ത മാവുകൾ ഉള്ളതും നന്ദനവനംപോലെ ശോഭിക്കുന്നതും യക്ഷകിന്നരന്മാർ വിഹരിക്കുന്നതും, പയിൻ, പച്ചിലപ്പന, കാരകിൽക്കാട്, മെച്ചമേറിയ ചന്ദനങ്ങൾ ഇവയാൽ ഭംഗിപിടിപ്പിക്കുന്നതുമായ മലയുടെ ഉപത്യകയിൽ സുഗന്ധംപരക്കുന്ന ഇടത്ത് വളരെ നല്ല പക്ഷികൾ ശബ്ദിച്ചുവിഹരിക്കുന്നതും അവൻ കണ്ടു. അവയുടെ മനോഹരമായ പാട്ടുകേട്ട് അവൻ നിന്നു.

മനുഷ്യരുടെ കർണ്ണങ്ങൾക്ക് ആനന്ദം നല്കുന്ന 'ദാരുണ്ഡം' എന്ന് പ്രസിദ്ധമായ സമുദ്രഗിരിജാതങ്ങളായ ഖഗങ്ങൾ, ഭൂലിംഗഖഗങ്ങൾ എന്നിവയേയും അവൻ കണ്ടു. അവന്റെ ഹൃദയത്തെ കവർന്ന ആ പക്ഷികളുടെ ഗാനംകേട്ട് ഗൗതമൻ അങ്ങോട്ടു ചെന്നു. പിന്നെ അവൻ അവിടെ ഭംഗിയുള്ള പൊൻമണൽത്തരിയുള്ള, ഇടം കണ്ടു. ആകാശംപോലെ വിസ്തൃതമായി പരന്നുകിടക്കുന്ന സ്വർഗ്ഗതുല്യമായ വിചിത്രസ്ഥലത്ത് ശ്രീയോടുകൂടി നല്ല വട്ടത്തിൽ വളർന്നുനില്ക്കുന്ന ഒരു ആൽമരം ഭംഗിയായി കൊമ്പുകൾ പരന്ന്, കുടപിടിച്ചതുപോലെ നില്ക്കുന്നതായി അവൻ കണ്ടു. അതിന്റെ ചുവട്ടിൽ അവൻ ചെന്നു. അവിടം ചന്ദനച്ചാർ തളിച്ച് സുരഭിലമായ പുഷ്പങ്ങൾ ചിതറി ബ്രഹ്മാവിന്റെ സഭപോലെ ശോഭിക്കുന്നതായിക്കണ്ടു. പൂത്തുനില്ക്കുന്ന മറ്റു വൃക്ഷങ്ങളും ചേർന്നു ശോഭിക്കുന്ന ആ സ്ഥലം അവന്ന് വളരെ ഇഷ്ടപ്പെട്ടു. അവൻ ചുറ്റും നോക്കി സന്തോഷത്തോടെ ആ വൃക്ഷത്തിന്റെ ചുവട്ടിൽച്ചെന്ന് ഇരുന്നു.

അങ്ങനെ അവിടെ അവൻ വസിക്കുമ്പോൾ ഹേ കുന്തീപുത്രാ, പൂക്കളിൽത്തട്ടി വരുന്ന ശീതളമന്ദമാരുതൻ അവന്റെ അംഗം തലോടി. ഇളംകാറ്റ് ഗൗതമന്റെ അംഗങ്ങളെ ആനന്ദിപ്പിച്ചു. ആ വിപ്രൻ ഏറ്റവും പുണ്യമായ ആ മാരുതനേറ്റ് ഏറ്റവും പ്രശാന്തനായി സുഖമായി കിടന്നുറങ്ങി. സൂര്യൻ അസ്തമിക്കുകയും ചെയ്തു.

സൂര്യൻ അസ്തമിച്ച് ഇരുട്ടു പരന്നു. അപ്പോൾ ബ്രഹ്മലോകത്തിൽനിന്നു ഖഗോത്തമന്മാർ പറന്ന് തങ്ങളുടെ കൂടുകളിലേക്കു വന്നെത്തി. ഈ സമയത്ത് ഗൗതമൻ ഉണർന്നു. പക്ഷികളുടെ വരവു നോക്കിക്കണ്ടു. അപ്പോൾ അവന്ന് അത്ഭുതം ജനിപ്പിക്കുമാറ് ഒരു പക്ഷിശ്രേഷ്ഠൻ വൃക്ഷത്തിലേക്ക് വന്നുചേർന്നു. അവൻ സാധാരണക്കാരനായിരുന്നില്ല. ബ്രഹ്മാവിന്റെ ഇഷ്ടസഖിയായ നാഡീജംഘൻ എന്ന ബകരാജാവായിരുന്നു. മഹാപ്രാജ്ഞനായ അവൻ കാശ്യപന്റെ പുത്രനാണ്. 'രാജധർമ്മാവ്' എന്നു പാരിൽ പുകഴ്ന്നവനാണ്. എതിരറ്റവനുമാണ്. ദേവകന്യകയിൽ പിറന്നവനും, ശ്രീമാനും, വിദ്വാനും, ദേവസമപ്രഭനും, അർക്കശ്രീചേർന്ന ആഭരണങ്ങൾ വേണ്ടുവോളം ഗാത്രത്തിൽ എല്ലായിടത്തും അണിഞ്ഞവനുമായ ദേവനന്ദനനാണ്. ഇങ്ങനെ മഹോജ്ജ്വലനായ ആ പക്ഷി വന്നതുകണ്ട് ഗൗതമൻ വിസ്മയിച്ച് അവനെ നല്ലപോലെ നോക്കി.

രാജധർമ്മാവ് പറഞ്ഞു: "അല്ലയോ വിപ്രാ, അങ്ങയ്ക്ക് സ്വാഗതം! നീ എന്റെ ഗൃഹത്തിൽ വന്നതുമൂലം ഞാൻ ഭാഗ്യവാനായിരിക്കുന്നു. സൂര്യൻ അസ്തമിക്കുകയും സന്ധ്യവരികയും ചെയ്തു. ഈ സമയത്ത് എന്റെ ഗൃഹത്തിൽ എത്തിയ അങ്ങ് എന്റെ പ്രിയപ്പെട്ട അതിഥിയാണ്. അനിന്ദിതനായ ഭവാൻ വിധിപ്രകാരമുള്ള എന്റെ സല്ക്കാരം സ്വീകരിച്ച് എന്റെ പൂജ കൈക്കൊണ്ട് രാത്രി ഇവിടെ കൂടി, നാളെ പ്രഭാതമാകുമ്പോൾ ഭവാന് യഥാസുഖം പോകാം."

**170. കൃതഘ്നോപാഖ്യാനം (ഗൗതമന്റെ കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: " ആ പക്ഷിയുടെ ഭംഗിയേറിയ വാക്കുകൾ കേട്ട് ഗൗതമൻ അത്ഭുതപ്പെട്ടു. രാജാവേ, അവൻ കൗതുകത്തോടെ രാജധർമ്മാവിനെ നോക്കി."

രാജധർമ്മാവ് പറഞ്ഞു: "ഹേ ബ്രാഹ്മണാ, ഞാൻ കാശ്യപന്റെ പുത്രനാണ്. എന്റെ അമ്മ ദക്ഷന്റെ പുത്രിയാണ്. അങ്ങയാണെങ്കിൽ ഗുണവാനായ അതിഥിയാണ്. അല്ലയോ ദ്വിജോത്തമാ! അങ്ങയ്ക്ക് സ്വാഗതം!"

ഭീഷ്മൻ പറഞ്ഞു: "വിധിയിൽ കണ്ട കർമ്മനിശ്ചയപ്രകാരം അവൻ ഗൗതമനെ സല്ക്കരിച്ചു. സാലപുഷ്പംകൊണ്ട് ദിവ്യമായ മെത്തയുണ്ടാക്കി. ഭഗീരഥന്റെ തേരോട്ടം ഏറ്റ ഗംഗയുടെ തീരസ്ഥലങ്ങളിൽ ചുറ്റുന്ന നല്ല വലിയ മീനുകളെ പിടിച്ചു പാകംചെയ്ത് അവന്നു നല്കി. ഏറ്റവും ജ്വലിക്കുന്ന അഗ്നികൂട്ടി. വലിയ മത്സ്യങ്ങളെ ആഹാരമായി ആ അതിഥിക്ക് കശ്യപാത്മജൻ നല്കി. ഭക്ഷണം കഴിഞ്ഞു വിശപ്പുമാറി മനസ്സുതെളിഞ്ഞിരിക്കുന്ന ആ വിപ്രനെ, തപോനിധിയായ പക്ഷി അതിഥിയുടെ തളർച്ച തീർക്കുവാൻ തന്റെ ചിറകുകൊണ്ട് വീശി.

അങ്ങനെ ക്ഷീണവും തളർച്ചയും തീർന്നിരിക്കുന്ന വിപ്രനോട് ആ ഖഗം അവന്റെ ഗോത്രത്തെപ്പറ്റി ചോദിച്ചു. എന്നാൽ അതിഥിയായ ആ ബ്രാഹ്മണൻ 'ഞാൻ ഗൗതമനാണ്' എന്നു മാത്രമേ മറുപടി പറഞ്ഞുള്ളൂ. മറ്റൊരു സംഗതിയും പറഞ്ഞില്ല.

അവന്ന് ഇല വിരിച്ച് അതിൽ ദിവ്യമായ പുഷ്പങ്ങൾ ചിതറി ദിവ്യമായ ശയ്യ തീർത്ത് അതിൽ ചന്ദനച്ചാറു തളിച്ചു സുരഭിലമാക്കി കിടക്കുവാൻ അവനെ ക്ഷണിച്ചു. ഗൗതമൻ മെത്തയിൽക്കയറി കിടന്ന് സുഖമായി ഉറങ്ങി.

മെത്തയിൽക്കിടക്കുന്ന വിപ്രനോട് ധർമ്മരാട്ടായ ഖഗം, വാഗ്മിയായ കാശ്യപൻ ചോദിച്ചു: 'അങ്ങ് ഇങ്ങോട്ടു വരുവാൻ എന്താണു കാരണം?' ഉടനെ ഗൗതമൻ മറുപടി പറഞ്ഞു: 'മഹാമതേ, ഞാൻ ഒരു ദരിദ്രനാണ്. ദ്രവ്യം നേടുവാൻവേണ്ടി പുറപ്പെട്ടതാണ്. കടൽ യാത്രയ്ക്കു പോന്നതാണ്.' കാശ്യപൻ ഇതു കേട്ട് അവനോടു നന്ദിയോടെ പറഞ്ഞു: 'അങ്ങ് മാഴ്കരുത്! അങ്ങയ്ക്ക് കൃതാർത്ഥനായി സ്വഗൃഹത്തിലേക്കു ധനത്തോടുകൂടി മടങ്ങാം. ബൃഹസ്പതിയുടെ അഭിപ്രായപ്രകാരം നാലുതരത്തിൽ അർത്ഥലാഭമുണ്ട്. പാരമ്പര്യം, ദൈവം, കാമ്യം, മൈത്രം ഇങ്ങനെയാണവ. നീ എന്റെ മിത്രമായല്ലോ. എനിക്കു നിന്നിൽ സൗഹൃദമുണ്ട്. ഭവാൻ ഒരു ധനികനാകേണ്ടവിധം ഞാൻ യത്നിക്കുന്നുണ്ട്.' അങ്ങനെ അവൻ ഉറങ്ങുവാൻ പോയി.

നേരം പ്രഭാതമായപ്പോൾ 'എന്താ ബ്രാഹ്മണാ, നിദ്ര സുഖമായില്ലേ?' എന്നു ചോദിച്ച് കാശ്യപൻ തുടർന്നു: 'ഹേ സൗമ്യാ, ഭവാൻ ഈ വഴിയെ പൊയ്ക്കൊള്ളുക. ഭവാൻ എന്നാൽ കൃതാർത്ഥനാകും. മൂന്നു യോജന നീ നടന്നാൽ വലിയ ഒരു ഗൃഹം കാണാം. അതിൽ രാക്ഷസന്മാരുടെ അധിപനായ വിരൂപാക്ഷനെ കാണാം. അവൻ മഹാബലവാനാണ്. അവൻ എന്റെ തോഴനാണ്. അല്ലയോ ദ്വിജേന്ദ്രാ നീ അവന്റെ അടുത്തു ചെല്ലുക. ഞാൻ പറഞ്ഞതായി പറയുക. അവൻ നിനക്ക് അഭീഷ്ടമായ ആഗ്രഹങ്ങളൊക്കെ സാധിപ്പിക്കും. വേണ്ടുവോളം ധനം നല്കും. അതിൽ ഒട്ടും സംശയിക്കേണ്ട.'

അങ്ങനെ കാശ്യപൻ സൽക്കരിച്ച ഫലങ്ങളും ഭക്ഷിച്ച് സുഖമായി ഗൗതമൻ സസന്തോഷം രാക്ഷസഗൃഹത്തിലേക്കു നടന്നു. നല്ല അകിലും ചന്ദനമരങ്ങളും ഇലവർങ്ഗമരങ്ങളും വളർന്നുനില്ക്കുന്ന വനഭാഗത്തൂടെ അവൻ നടന്നു. അവൻ മേരുവ്രജമായ പുരത്തിലെത്തി. കമാനങ്ങൾ മലയായി വിളങ്ങുന്ന ദിക്കിലെത്തി. അവിടെ മൺകോട്ടകൾ കണ്ടു. കുന്നും ശൈലയന്ത്രങ്ങളുമുള്ളയിടത്തെത്തി. അവൻ ധീമാനായ രാക്ഷസേന്ദ്രന്റെ പുരത്തിന്റെ പുറത്ത് നിന്നു. രാക്ഷസേന്ദ്രൻ അവനെ മനസ്സിലാക്കി. തന്റെ സുഹൃത്തായ കാശ്യപൻ പറഞ്ഞുവിട്ടവനാണെന്നറിഞ്ഞു. സുഹൃത്തിന്റെ പ്രിയൻ തനിക്കും പ്രിയൻതന്നെ. ആ രാക്ഷസേന്ദ്രൻ തന്റെ ഭൃത്യന്മാരോടു പറഞ്ഞു യുധിഷ്ഠിരാ! 'എന്നെ കാണുവാൻ ഗൗതമൻ എന്ന ഒരു ബ്രാഹ്മണൻ വന്ന് പുരദ്വാരത്തിന്റെ പുറത്തുനില്ക്കുന്നു. അവനെ ഇവിടെ ഉടനെ എത്തിക്കുക.'

ഉടനെ രാക്ഷസന്റെ ആൾക്കാർ പരുന്തിന്റെമാതിരി പറന്ന് പുരദ്വാരത്തിൽച്ചെന്ന് 'ഗൗതമാ' എന്നു വിളിച്ചു. അവർ ഗൗതമനെക്കണ്ടു. ആ രാജദാസന്മാർ രാജാവേ, അവനോടു പറഞ്ഞു: 'വേഗം ഇങ്ങോട്ടു പോരൂ! നിന്നെ മന്നവൻ കാത്തിരിക്കുന്നു. വീരനായ രാക്ഷസാധീശ്വരൻ, വിരൂപാക്ഷൻ, നിന്നെക്കാണുവാൻ വെമ്പുന്നു. വേഗം പോരിക.' ഈ വാക്കുകേട്ടയുടനെ ഗൗതമൻ വിസ്മയിച്ചു. അവൻ ക്ഷീണംകൂടാതെ വേഗത്തിൽ നടന്നു. അവിടെയുള്ള മഹത്തായ ധനസമൃദ്ധി കണ്ട് ഗൗതമൻ അത്ഭുതപ്പെട്ടു. രാക്ഷസാധീശ്വരനെക്കാണുവാൻ അവരോടുകൂടി ഗൗതമൻ രാജഗൃഹത്തിലേക്കു കടന്നുചെന്നു."

**171. കൃതഘ്നോപാഖ്യാനം (ഗൗതമന്റെ കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "രാക്ഷസരാജാവ് അവനെയറിഞ്ഞു. അവൻ ഭവനത്തിൽ കടന്നു. രാക്ഷസേന്ദ്രൻ അവനെ പൂജിച്ചു. പൂജയേറ്റ് അവൻ പീഠത്തിൽ ഇരുന്നു. രാക്ഷസൻ അവന്റെ ഗോത്രം, ചരണം, സ്വാദ്ധ്യായം, ബ്രഹ്മചര്യം എന്നിവയെപ്പറ്റിയൊക്കെ ചോദിച്ചു. എന്നാൽ ബ്രാഹ്മണൻ തന്റെ ഗോത്രമല്ലാതെ മറ്റൊന്നും പറഞ്ഞില്ല. ബ്രഹ്മതേജസ്സ് കെട്ട്, സ്വാദ്ധ്യായം വിട്ട്, ഗോത്രം മാത്രം അറിയാവുന്ന അവന്റെ പാർപ്പ് എവിടെയാണെന്ന് രാജാവു ചോദിച്ചു: 'ഹേ ബ്രാഹ്മണാ, ഭവാന്റെ പാർപ്പിടം എവിടെയാണ്? ഏതു ഗ്രാമത്തിലാണ്? നിന്റെ ബ്രാഹ്മണി ഏതു ഗോത്രത്തിലാണ്? ഉള്ള കാര്യം പറയൂ. എന്തിനു ഭയപ്പെടുന്നു? നീ സുഖമായി എന്നെ വിശ്വസിക്കൂ.'

ഗൗതമൻ പറഞ്ഞു:'ഞാൻ മദ്ധ്യപ്രദേശത്തു ജനിച്ചവനാണ്. പാർക്കുന്നത് ശബരാലയത്തിലാണ്. മുമ്പ് അന്യനൊരുത്തൻ വേട്ട ശൂദ്രസ്ത്രീയാണ് എന്റെ ഭാര്യ. ഞാൻ പരമാർത്ഥം ഭവാനോടു പറയുകയാണ്.'

ഇതുകേട്ട് രാജാവു ചിന്തിച്ചു: 'ഞാൻ ഇതിൽ എന്തുചെയ്യേണ്ടൂ! എന്തുചെയ്താൽ എനിക്കു സുകൃതം ലഭിക്കും?' അവൻ വീണ്ടും ഓർത്തു: 'അവൻ വിപ്രനായി പിറന്നവനാണ്. ആ യോഗ്യനായ ഖഗേന്ദ്രന്റെ സുഹൃത്തുമാണ്. ആ കാശ്യപൻ എന്റെ അരികിലേക്കു പറഞ്ഞുവിട്ടവനുമാണ്. അവന്ന് ഞാൻ എന്നും ഇഷ്ടം ചെയ്യും. എനിക്ക് ആശ്രിതനാണ് അവൻ. ഭ്രാതാവും ബന്ധുവും സഖിയുമാണ് എനിക്ക് അവൻ. എന്റെ കരളാണവൻ. ഈ കാർത്തികനക്ഷത്രത്തിൽ ആയിരം ദ്വിജസത്തമന്മാർക്ക് ഞാൻ അന്നം കൊടുക്കുന്നുണ്ട്. അതിൽ ഈ ദ്വിജനും ഉണ്ടുകൊള്ളട്ടെ! ഇവനും ഞാൻ ധനം കൊടുത്തേക്കാം. ആ പുണ്യദിനമായ കാർത്തികയും വന്നു; വിരുന്നുകാരനായി ഇവനും വന്നു. എന്തുകൊടുക്കണമെന്ന് ധനത്തെപ്പറ്റി ചിന്തിക്കുകയുംചെയ്തു. ഇനി ഇതിലപ്പുറം ഒന്നും ചിന്തിക്കുന്നില്ല.'

പിന്നെ വിദ്വാന്മാരായ ആയിരം ബ്രാഹ്മണർ കോപ്പണിഞ്ഞ് നല്ല പട്ടുടുത്തു വന്നുചേർന്നു. ആ ദ്വിജശ്രേഷ്ഠന്മാർ വന്നുചേർന്നപ്പോൾ രാജാവേ, ആ വിരൂപാക്ഷൻ അവരെ വിധിപ്രകാരമുള്ള ആചാരത്തോടെ യഥാർഹം സ്വീകരിച്ചു.

ആ രാക്ഷസന്റെ കല്പനപ്രകാരം ദർഭപ്പുൽപ്പായ അവർക്കു നല്കി. മന്നിൽ ദർഭവിരിച്ച് അതിൽ രാജാവു പൂജിച്ച ദ്വിജന്മാർ ഇരുന്നു. തിലദർഭോദകംകൊണ്ട് വിധിപ്രകാരം ആ അർത്ഥിതരായ ബ്രാഹ്മണരെ, വിശ്വേദേവന്മാർ, പിതൃക്കൾ, അഗ്നിമാർ എന്നിങ്ങനെ സങ്കല്പിക്കപ്പെട്ട അവരെ, പുഷ്പാനുലേപംമുതലായ ഉപചാരങ്ങളോടെ പൂജിച്ചു. ഉടനെ വജ്രംപതിച്ച് മിന്നുന്ന പൊന്നിൽപാത്രങ്ങൾ പൂർണ്ണചന്ദ്രനെപ്പോലെ പ്രശോഭിച്ചു. അതിൽ നെയ്യും, തേനും ചേർത്ത് ദ്വിജന്മാർക്ക് ചോറുനല്കി.

ആഷാഢം, മാഘം എന്നീ മാസങ്ങളിൽ എന്നും ധാരാളം ദ്വിജന്മാർ വന്ന് ആ രാക്ഷസരാജാവിൽനിന്ന് ഈപ്സിതമായ അഭീഷ്ടവും സൽക്കാരങ്ങളും അന്നവും സ്വീകരിക്കാറുണ്ട്. വിശേഷിച്ചും കാർത്തികയിൽ വിപ്രന്മാർക്ക് അവൻ നല്കും. ശരല്ക്കാലം കഴിയുമ്പോഴും വാവിൻനാളും രത്നം ദാനംചെയ്യാറുണ്ടെന്നുള്ളത് പ്രസിദ്ധമാണ്. പൊന്ന്, വെള്ളി, മണിമുത്ത്, മികച്ച വൈരം, വൈഡൂര്യം, രങ്കു, മാൻതോൽ, കംബളം, വിരിപ്പുകൾ,

രത്നസഞ്ചയം ഇവയൊക്കെ ദക്ഷിണയായി നല്കാറുണ്ട് ഭാരതാ!

പിന്നെ മഹാബലനായ വിരൂപാക്ഷൻ ദ്വിജേന്ദ്രനോട് പറഞ്ഞു: 'ഈ രത്നങ്ങൾ യഥോത്സാഹം, യഥേഷ്ടം നിങ്ങൾ എടുത്തു കൊള്ളുവിൻ. ഏതേത് പാത്രത്തിൽ നിങ്ങൾ ഉണ്ടുവോ, അതും നിങ്ങൾക്ക് എടുക്കാം. അതുകൊണ്ട് ഹേ ദ്വിജമുഖ്യന്മാരെ, നിങ്ങൾ സസന്തോഷം വീട്ടിലേക്കു പൊയ്ക്കൊള്ളുവിൻ!' രാജാവേ, മഹാത്മാവായ ആ രാക്ഷസേന്ദ്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ഇഷ്ടംപോലെ ആ ബ്രാഹ്മണർ ആ രത്നങ്ങളൊക്കെ എടുത്തു.

ശുഭമായ രത്നത്താൽ അർച്ചിക്കപ്പെട്ടവരും, മഹാർഹന്മാരുമായ ആ ബ്രാഹ്മണരെല്ലാം നല്ലപോലെ വസ്ത്രം ധരിച്ച് സന്തുഷ്ടരായിത്തീർന്നു. അതിന്നുശേഷം ആ ദ്വിജന്മാരോട് നാടുചുറ്റുന്ന രാക്ഷസന്മാരെ തടുത്തിട്ട് പറഞ്ഞു: 'അല്ലയോ ബ്രാഹ്മണേന്ദ്രന്മാരെ, നിങ്ങൾക്ക് ഇന്ന് ഒരു ഒറ്റദിവസം രക്ഷോഭയം ബാധിക്കുന്നതല്ല. നിങ്ങൾ യഥേഷ്ടം പ്രമോദിക്കുവിൻ! വൈകാതെ പോകുവിൻ!' ഉടനെ നാലുപാടും വിപ്രസംഘങ്ങളൊക്കെ പോന്നു. സ്വർണ്ണഭാരം എടുത്ത് ഗൗതമനും പോന്നു. അദ്ദേഹം പണിപ്പെട്ട് ആ ചുമടുമെടുത്ത് ആ ആൽമരത്തിന്റെ ചുവട്ടിലെത്തി. തളർന്ന്, ക്ഷീണിച്ച്, വിശന്ന് അവൻ ആ ആൽമരച്ചുവട്ടിൽ ഇരുന്നു.

ഈ സമയത്ത് അവനെക്കണ്ട് രാജാവേ, രാജധർമ്മൻ എന്ന ഖഗോത്തമൻ എത്തി. സ്വാഗതത്താൽ ഗൗതമനെ ആ മിത്രവത്സലൻ കൊണ്ടാടി. അവനെ ആ ഖഗം ചിറകുകൊണ്ട് വീശി ക്ഷീണം തീർത്തു. ബുദ്ധിമാനായ അവൻ പൂജിച്ച് അവന്നു ഭോജനവും നല്കി. അവൻ നല്കിയ ഭക്ഷണം കഴിച്ച് തളർച്ച നിശ്ശേഷം മാറിയപ്പോൾ ഗൗതമൻ അവിടെയിരുന്ന് ചിന്തിച്ചു: 'നല്ല മാറ്റുള്ള സ്വർണ്ണത്തിന്റെ ഭാരമേറിയ ചുമടാണ് ഞാൻ കൈയിൽ വെച്ചിരിക്കുന്നത്. ലോഭമോഹങ്ങളാൽ ഞാൻ അത് നേടി. എനിക്കു വളരെ ദൂരെ എത്തേണ്ടിയിരിക്കുന്നു. വഴിക്ക് തിന്നാൻ ഒന്നും എന്റെ കൈയിലില്ല. പ്രാണധാരണം ചെയ്യണം. പ്രാണൻ രക്ഷിക്കാൻ എന്താണ് വഴി? എന്തുചെയ്താലാണ് പ്രാണധാരണം സാധിക്കുക?' ഇപ്രകാരം അവൻ ചിന്തിച്ചിരുന്നു.

അവൻ ആലോചിച്ചിട്ട് ഒന്നും കണ്ടില്ല. വഴിയിൽ അഷ്ടിക്ക് വഴികാണാഞ്ഞതുകൊണ്ട് ഹേ പുരുഷവ്യാഘ്രാ, ആ കൃതഘ്നൻ മനസ്സുകൊണ്ട് ഇങ്ങനെ ചിന്തിച്ചു: 'അടുത്തുണ്ടല്ലോ ബകരാജാവ്. ഇവൻ മുഴുവൻ ഒരു മാംസക്കൂട്ടമാണ്. ഇവനെ കൊന്ന് മാംസവുമെടുത്ത് വേഗം പോകാം.'

**172. കൃതഘ്നോപാഖ്യാനം (ഗൗതമന്റെ കഥ തുടരുന്നു)** – ഭീഷ്മൻ പറഞ്ഞു: "അവിടെ ആ ബ്രാഹ്മണന്റെ രക്ഷയ്ക്ക് ഖഗരാജാവ് അഗ്നികൂട്ടി ജ്വലിപ്പിച്ചിട്ടുണ്ടായിരുന്നു. കാറ്റത്ത് അഗ്നി ആളിക്കത്തിക്കൊണ്ടിരുന്നു. അതിഥിയായ ബ്രാഹ്മണനെ വിശ്വസിച്ച് ആ ഖഗം അവന്റെ അരികിൽത്തന്നെ ഉറങ്ങുകയായിരുന്നു. ആ കൃതഘ്നനായ ദുഷ്ടൻ മെല്ലെ അവന്റെ അരികിൽച്ചെന്നു അവനെ കൊലചെയ്യുവാൻതന്നെ തീരുമാനിച്ചു. കത്തുന്ന അഗ്നിയിൽ വിശ്വസ്തനായ അവനെപ്പിടിച്ചു ബലമായി തള്ളിയിട്ട് കൊന്നു. അവൻ സന്തോഷത്തോടെ അവനെ കൊന്നു. പക്ഷേ, അതിന്റെ ഫലത്തെപ്പറ്റി അവൻ ചിന്തിച്ചില്ല.

അതിന്റെ പപ്പും പൂടകളും ഒക്കെ നീക്കി അവനെ അഗ്നിയിൽ ചുട്ടു. വെന്തുകഴിഞ്ഞപ്പോൾ അവനേയും സ്വർണ്ണഭാണ്ഡത്തേയും എടുത്ത് അവൻ അവിടെനിന്നു വേഗത്തിൽ നടന്നു.

പിറ്റേദിവസം വിരൂപാക്ഷൻ മകനോടു പറഞ്ഞു: 'മകനേ, ഇന്ന് രാജധർമ്മഖഗേന്ദ്രനെ കണ്ടില്ലല്ലോ. പൂർവ്വസന്ധ്യയ്ക്ക് അവൻ എന്നും ബ്രഹ്മസേവയ്ക്കു പോകും. ആ ഖഗം എന്നെ ക്കാണാതെ ഗൃഹത്തിൽ ഒരിക്കലും എത്താറില്ല. രണ്ടു ദിവസമായല്ലോ, രണ്ടു സന്ധ്യയ്ക്കും വരാതായിട്ട്. എന്റെ മനസ്സ് തെളിയുന്നില്ല. അവന്ന് വല്ല ആപത്തും സംഭവിച്ചുവോ? മകനേ, നീ ഒന്നു പോയി സുഹൃത്തിനെ അന്വേഷിക്കൂ. സ്വാദ്ധ്യായം അറ്റവനും, ബ്രഹ്മതേജസ്സ് തീരെ ഇല്ലത്തവനുമായ ആ ദ്വിജാധമൻ അങ്ങോട്ട് പോയതിൽ എനിക്ക് ശങ്ക തോന്നുന്നു. അവൻ കൊന്നേക്കുമോ എന്റെ സുഹൃത്തിനെ എന്ന് എനിക്കു വല്ലാതെ ഭയം തോന്നുന്നു. ദുർബുദ്ധിയും, ദുരാചാരനുമായ അവനെ അവന്റെ സൂചനയിൽനിന്ന്, ലക്ഷണംകൊണ്ട്, ഞാൻ അറിഞ്ഞു. അവൻ നിർദ്ദയനും, ദാരുണാകാരനും, ദുഷ്ടനും, ദസ്യുവിന്നു തുല്യം അധമനുമാണ്. ആ ഗൗതമൻ അങ്ങോട്ടായിരിക്കും പോയതെന്നു ഞാൻ ഊഹിക്കുന്നു. മകനേ, നീ വേഗം അവന്റെ ഗൃഹത്തിൽപ്പോയി ആ ശുദ്ധാത്മാവായ രാജധർമ്മൻ ജീവിക്കുന്നുണ്ടോ എന്ന് നോക്കൂ! വൈകരുത്.' അച്ഛൻ പറഞ്ഞതുകേട്ട് ആ രാജാവിന്റെ പുത്രൻ രാക്ഷസന്മാരോടുകൂടി പുറപ്പെട്ടു. അവർ നടന്ന് ആൽമരത്തിന്റെ ചുവട്ടിലെത്തിയപ്പോൾ എന്താണ് കണ്ടത്. കഷ്ടം! രാജധർമ്മനെ കണ്ടില്ല. അവന്റെ അസ്ഥിയാണ് കണ്ടത്! ധീമാനായ രാക്ഷസനന്ദനൻ കരഞ്ഞ് രാക്ഷസേന്ദ്രന്റെ സമീപത്തെത്തി. രാജാവ് വിവരം അറിഞ്ഞപ്പോൾ തന്റെ കിങ്കരന്മാരെ വിട്ടു. ആ നിശാചരന്മാർ അതിവേഗത്തിൽ പാഞ്ഞു. വഴിക്കുവെച്ചു ഗൗതമനെ അവർ പിടികൂടി. അസ്ഥിയും, കാലും, ചിറകുംപോയ രാജധർമ്മന്റെ ശരീരവും കണ്ടെത്തി. അതെടുത്ത് രാക്ഷസന്മാർ മേരുവ്രജത്ത് എത്തി. രാജാവിന്റെ അടുത്തുചെന്ന് അവർ രാജധർമ്മന്റെ ദേഹം കാണിച്ചുകൊടുത്തു. ആ പാപം ചെയ്ത കൃതഘ്നനായ ഗൗതമനേയും കാട്ടിക്കൊടുത്തു.

അവനെക്കണ്ട് അമാത്യന്മാരോടും ആചാര്യനോടുംകൂടിയ രാജാവ് വിലപിച്ചു. അവന്റെ ഗൃഹത്തിൽ ആർത്തനാദം മുഴങ്ങി. രാജാവും, സചിവന്മാരും, സ്ത്രീകളും, കുട്ടികളും കരയുന്നതു കേട്ട് രാജധാനിയിലും നഗരത്തിലും എല്ലായിടത്തും ജനങ്ങൾ വിലപിക്കുവാൻ തുടങ്ങി.

രാജാവ് മകനോട് 'ഈ പാപിയെ കൊല്ലൂ' എന്നു പറഞ്ഞു ഇവന്റെ മാംസം തിന്ന് ഇഷ്ടത്തോടെ എല്ലാവരും വിഹരിക്കട്ടെ! പാപാചാരനും, പാപകൃത്തും പാപാത്മാവും, പാപസാധനനുമായ ഇവൻ ഭവാന്മാർ കൊല്ലേണ്ടവനാണ് എന്നാണ് നിശാചരന്മാരെ, എന്റെ അഭിപ്രായം,' എന്ന് ആശരേന്ദ്രൻ പറഞ്ഞതുകേട്ട് ഉഗ്രവിക്രമന്മാരായ ആശരന്മാർ പാപിയായ അവന്റെ മാംസം തിന്നുവാൻ ഇഷ്ടപ്പെട്ടില്ല. 'പുരുഷാധമനും, നീചനുമായ ഇവനെ ദസ്യുക്കൾക്ക് തിന്നുവാൻ കൊടുക്കാം,' എന്നു വിചാരിച്ച് ആ രാക്ഷസന്മാരെല്ലാം രാജാവിനോട് തലകുനിച്ചു തൊഴുതു പറഞ്ഞു: 'ഇവന്റെ പാപം ഞങ്ങൾക്കു തിന്നുവാനായി നല്കരുതേ! 'അങ്ങനെയാകട്ടെ' എന്നു രാജാവ് അവരോടു പറഞ്ഞു. 'രാക്ഷസന്മാരേ, നിങ്ങൾ ഇപ്പോൾ ദസ്യുക്കൾക്ക് ഈ കൃതഘ്നനെ നല്കുവിൻ!'

രാജാവ് കല്പിച്ച ഉടനെ അവർ ആ പാപിയെപ്പിടിച്ചു മൂർച്ചയുള്ള കത്തികൊണ്ടു കഷണം കഷണമായി വെട്ടിനുറുക്കി ദസ്യുക്കൾക്ക് തിന്നുവാനായി നല്കി. എന്നാൽ ആ പാപിയെ തിന്നുവാൻ ദസ്യുക്കളും ആശിച്ചില്ല. ക്രവ്യാദരും രാജാവേ, കൃതഘ്നനെ തിന്നുകയുണ്ടായില്ല!

ബ്രഹ്മഘ്നന്നും, മദ്യപന്നും, കള്ളന്നും, വ്രതഹാവിന്നും രാജാവേ, പ്രായശ്ചിത്തം കല്പിച്ചിട്ടുണ്ട്. എന്നാൽ കൃതഘ്നന്ന് യാതൊരു പ്രായശ്ചിത്തവുമില്ല. ഈ മിത്രദ്രോഹി കൃതഘ്നനും നൃശംസനുമായ പുരുഷാധമനാണ്. അവനെ കാട്ടിലെ ക്രൂരജന്തുക്കളോ, കൃമികൾപോലുമോ ഭക്ഷിക്കയില്ല."

**173. കൃതഘ്നോപാഖ്യാനം (ഗൗതമന്റെ കഥ, അവസാനം)** – ഭീഷ്മൻ പറഞ്ഞു: "ഉടനെ ആ രാക്ഷസരാജാവ് ബകരാജാവിന്ന് ചിതയുണ്ടാക്കി. അവനെ രത്നങ്ങളും പല സുഗന്ധവസ്തുക്കളും വസ്ത്രങ്ങളും അണിയിച്ചു. പ്രതാപിയായ ആ ബകരാജാവിനെ ചിതയിൽവെച്ചു ദഹിപ്പിച്ചു. പിന്നെ രാക്ഷസരാജാവ് വിധിപ്രകാരം ഉദകക്രിയാദികൾ ചെയ്തു.

ഈ സമയത്ത് സുരഭിയെന്ന ദക്ഷപുത്രി, ശുഭയായ തപസ്വിനി, ആ ചിതയുടെ മുകളിൽ ആകാശത്ത് വന്നുനിന്നു. അവ

ളുടെ വായിൽനിന്നു പാലിന്റെ നുര പുറപ്പെട്ട് രാജധർമ്മന്റെ ചിതയിൽ പതിച്ചു. അല്ലയോ അനഘാശയാ! ഉടനെ ബകരാജാവ് ജീവിച്ച് ചിതയിൽനിന്ന് എഴുന്നേറ്റുവന്നു. ഉടനെ വിരൂപാക്ഷന്റെ മുമ്പിൽ ബകരാജാവ് പറന്നെത്തി. അപ്പോൾ വിരൂപാക്ഷന്റെ പുരത്തിൽ ദേവേന്ദ്രനും എത്തി. ഇന്ദ്രൻ വിരൂപാക്ഷനോടു പറഞ്ഞു: 'ഭാഗ്യം! നീ ബകരാജാവിനെ ജീവിപ്പിച്ചു.'

വിരൂപാക്ഷനോട് ബ്രഹ്മാവ് പണ്ട് രാജധർമ്മനെ ശപിച്ച പൂർവ്വകഥ വിവരിച്ചു പറഞ്ഞുകൊടുത്തു.

പതിവായി ബ്രഹ്മാവിനെ ബകരാജാവ് പോയി കാണാറുണ്ടായിരുന്നു. ഒരു ദിവസം അവൻ ബ്രഹ്മാവിനെക്കാണുവാൻ പോയില്ല. തന്നെ അവഗണിച്ചതിൽ കോപിച്ച് ബ്രഹ്മാവ് അവനെ ശപിച്ചു. 'മൂഢനായ ബകാധിപൻ എന്റെ സഭയിൽ വരാതിരുന്നതുകൊണ്ട് ആ ദുഷ്ടാത്മാവ് വൈകാതെ മൃത്യുവിനെ പ്രാപിക്കും.'

പിതാമഹന്റെ ആ വാക്ക് യഥാർത്ഥമായിവന്നു. അതുകാരണമാണ് അവനെ ഗൗതമൻ കൊല്ലാനിടവന്നത്. അവൻതന്നെ അമൃതു വർഷിച്ചിട്ടാണ് ബകരാജാവിനെ ജീവിപ്പിച്ചത്. രാജധർമ്മബകൻ കുമ്പിട്ടു തൊഴുത് ശക്രനോടു പറഞ്ഞു: 'സുരേശ്വരാ! ഭവാൻ എന്നെ ആനുഗ്രഹിക്കുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ എന്റെ ഇഷ്ടസഖിയായ ഗൗതമൻ ജീവിക്കണം.'

അവന്റെ വാക്കുകേട്ട് ഹേ പുരുഷർഷഭാ, വാസവൻ ഗൗതമവിപ്രനെ അമൃതുപെയ്തു ജീവിപ്പിച്ചു. അവന്ന് ദാനമായി ലഭിച്ച വസ്തുക്കളോടുകൂടി അവൻ ജീവിച്ച് എഴുന്നേറ്റു. ഉടനെ ബകരാജാവായ രാജധർമ്മൻ അവനെ ഗാഢമായി പുണർന്നു. 'എന്റെ സുഹൃത്തു ജീവിച്ചു ഭാഗ്യം!' എന്നു പ്രീതിയോടെ പറഞ്ഞു. പിന്നെ രാജധർമ്മൻ ആ മഹാപാപിയെ ധനത്തോടുകൂടി യാത്രയയച്ച് തന്റെ ഗൃഹത്തിലേക്കു മടങ്ങി. പിന്നെ ആ ബകൻ ഉചിതംപോലെ ബ്രഹ്മസദസ്സിലേക്കു പോയി.

ആ ഗൗതമൻ അവിടെനിന്നു പോയി ശബരാലയത്തിൽ ചെന്നുചേർന്നു. ആ ശൂദ്രസ്ത്രീയിൽ പാപികളായ മക്കളെ ജനിപ്പിച്ചു. ദേവഗണങ്ങൾ അവന്ന് വലിയ ശാപം നൽകി. ഈ പാപി പുനർഭു*വിന്റെ വയറ്റിൽ പാപികളെ ഉണ്ടാക്കട്ടെ; ഈ കൃതഘ്നൻ മഹാനരകം പൂകട്ടെ.' ഇങ്ങനെ അവനെ ശപിച്ചു.

ഈ പുരാണകഥ എന്നോട് നാരദൻ പറഞ്ഞതാണ്. അത് ഓർമ്മവെച്ചു നടന്ന മാതിരിതന്നെ ഞാൻ നിന്നോടും പറഞ്ഞു രാജാവേ! കൃതഘ്നന്ന് എവിടെയാണ് കീർത്തി? എവിടെയാണു സുഖം? കൃതഘ്നൻ അവിശ്വാസ്യനാണ്. അവനെ വിശ്വസിച്ചു പോകരുത്. കൃതഘ്നന്ന് യാതൊരു പ്രായശ്ചിത്തവും വിധിച്ചിട്ടില്ല. വിശേഷിച്ചും പുരുഷൻ മിത്രദ്രോഹം ചെയ്തുപോകരുത്. മിത്രദ്രോഹിക്ക് അന്തമില്ലാത്ത ഘോരമായ നരകം വന്നുചേരും. എന്നും പുരുഷൻ കൃതജ്ഞനാകണം. മിത്രങ്ങളെ ഇഷ്ടപ്പെടുന്നവനുമാകണം.

എല്ലാ ശ്രേയസ്സും മിത്രങ്ങൾമൂലം വന്നുചേരും. മിത്രങ്ങൾമൂലം പുരുഷൻ കീർത്തിമാനായി പൂജയേല്ക്കും. മിത്രങ്ങൾമൂലം ഐശ്വര്യങ്ങൾ ലഭിക്കും. മിത്രങ്ങൾമൂലം ആപത്തിൽനിന്നു രക്ഷപ്രാപിക്കും. മിത്രത്തെ നല്ലപോലെ സൽക്കരിച്ച് വിചക്ഷണന്മാർ പൂജിക്കേണ്ടതാണ്.

നാണംകെട്ട് പാപിയായ കൃതഘ്നനെ ബുദ്ധിമാന്മാർ അകറ്റി നിർത്തണം. അവരുമായി സംസർഗ്ഗം പാടില്ല. മിത്രദ്രോഹിയും, കുലാംഗാരനും, പാപകൃത്തുമായ കൃതഘ്നനെ വീട്ടിൽ കയറ്ററുത്. അല്ലയോ ധർമ്മിഷ്ഠാ, നിന്നോടു ഞാൻ മിത്രദ്രോഹിയായ കൃതഘ്നന്റെ കഥ, പാപിയുടെ കഥ പറഞ്ഞു. എങ്ങനെയുള്ളവനാണ് മിത്രദ്രോഹിയായ പാപി എന്നു വ്യക്തമാക്കി. ഇനി എന്താണ് കേൾക്കേണ്ടത്? പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ ഭീഷ്മൻ പറഞ്ഞ മൊഴികൾകേട്ട് യുധിഷ്ഠിരൻ വളരെ സന്തോഷിച്ചു ജനമേജയാ!"

* *അന്യൻ ആദ്യം വേട്ട തന്റെ ഭാര്യ.*

# മോക്ഷധർമ്മപർവ്വം

**174. ബ്രാഹ്മണസേനജിത്ത് സംവാദകഥനം - പിംഗളാഗീത –** യുധിഷ്ഠിരൻ പറഞ്ഞു: "രാജധർമ്മത്തിൽ വേണ്ട സദ്ധർമ്മങ്ങളെ എല്ലാം പിതാമഹൻ പറഞ്ഞു. ഇനി ആശ്രമങ്ങൾ സ്വീകരിച്ചവർക്കുള്ള മുഖ്യമായ ധർമ്മം എന്തെന്ന് രാജാവേ, പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "എല്ലാ ആശ്രമങ്ങൾക്കും ധർമ്മം വേദങ്ങളിൽ പറഞ്ഞിട്ടുണ്ട്. തപസ്സിന്റെ ഫലം പരലോകത്തിലാണ്. ഇഹത്തിൽ നമുക്ക് കാണാൻ കഴിയുകയില്ല. ഏതേതു വിഷയത്തിൽ ഏതേതു പുരുഷൻ നിശ്ചയം എടുക്കുന്നുവോ അത് അവനവൻ ഏറ്റവും മഹത്തും ഫലവത്തുമായി കരുതുന്നു. മറ്റൊന്നും അവൻ അറിയുന്നില്ല, ഭരതോത്തമാ! ലോകതന്ത്രം തുച്ഛമാണെന്ന് ഏതേതുവിധത്തിൽ കാണുന്നവോ അതാതുവിധത്തിൽ അവൻ വൈരാഗ്യം കൈക്കൊള്ളും. അതിൽ യാതൊരു സംശയവുമില്ല. ഹേ യുധിഷ്ഠിരാ, ഇപ്രകാരം ദോഷം വർദ്ധിച്ചതായി ലോകത്തെ കാണുകയാണെങ്കിൽ ആത്മമോക്ഷത്തിന്നുള്ള വഴിക്കു ശ്രമിക്കുന്ന പുരുഷൻ ബുദ്ധിമാൻ തന്നെയാണ്."

യുധിഷ്ഠിരൻ പറഞ്ഞു: "ധനം നഷ്ടപ്പെട്ടാൽ, ഭാര്യ മരിച്ചാൽ, മകൻ മരിച്ചാൽ, അച്ഛൻ മരിച്ചാൽ ബുദ്ധികൊണ്ട് സങ്കടം നീക്കുവാനുള്ള മാർഗ്ഗം എന്താണെന്ന് പിതാമഹാ, പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ധനം നഷ്ടപ്പെട്ടാലും, ഭാര്യയും മകനും അച്ഛനും മരിച്ചാലും മനുഷ്യൻ സങ്കടപ്പെടും. അത് സങ്കടം ഉണ്ടാക്കുന്ന കാര്യമാണെന്നു ചിന്തിച്ച് ആ സങ്കടത്തെ അടക്കുവാനുള്ള, സങ്കടം നശിപ്പിക്കുവാനുള്ള പണിയെടുക്കണം. അതിന്നുദാഹരണമായി പണ്ടുള്ളവർ പറഞ്ഞുകേട്ടിട്ടുള്ള ഒരു കഥ ഞാൻ പറയാം: പണ്ട് സേനജിത്തിനോട് അവന്റെ സുഹൃത്തായ ഒരു ബ്രാഹ്മണൻ ചെന്നു പറഞ്ഞതാണ് വിഷയം. പുത്രശോകംകൊണ്ട് ഉള്ളുചുട്ട് ദുഃഖിക്കുന്ന രാജാവിനെ, വിഷണ്ണചിത്തനായി കണ്ടപ്പോൾ, ആ ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "ഹേ! രാജാവേ, അങ്ങ് മൂഢനാണോ? ശോച്യനായ നീ എന്താണ് ശോചിക്കുന്നത്? നിന്നെക്കുറിച്ച് ശോചിക്കുന്ന അവരും ശോച്യരായിത്തീരും. കുറച്ചു ദിവസം കഴിഞ്ഞാൽ നിന്നെക്കുറിച്ചും മറ്റുള്ളവർ ശോചിക്കും. അവരും അവരുടെ കാലംവന്നാൽ പോകും. അവരെക്കുറിച്ച് വേറെ ചിലരും ദുഃഖിക്കും. അങ്ങയും, ഞാനും, മറ്റുള്ളവരും, നിന്റെ ആശ്രിതന്മാരെല്ലാവരും മൃത്യുവിന്റെ ഗൃഹത്തിലേക്ക് പോകും. നാം വന്ന വഴിക്കുതന്നെ മടങ്ങേണ്ടവരാണ്. എവിടെനിന്ന് വന്നുവോ, അവിടേക്കു പോകും."

സേനജിത്ത് പറഞ്ഞു: "ഹേ ബ്രാഹ്മണാ, എന്താണ് ബുദ്ധി എന്നത്? തപസ്സ് എന്നതു എന്താണ്? എന്താണ് മനസ്സിന്റെ ഏകാഗ്രതയെന്നത്? എന്താണ് ശ്രുതം? എന്താണ് ജ്ഞാനം? ദുഃഖത്തിന്നു വശംവദനാകാതിരിക്കുന്നതിന്നുള്ള ജ്ഞാനം എന്താണ്?"

ബ്രാഹ്മണൻ പറഞ്ഞു: "ഹേ രാജാവേ, സകല ഭൂതങ്ങളും ദുഃഖത്തോട് ഇടചേർന്നതാണ്. അവ ഉത്തമങ്ങളായാലും, മദ്ധ്യമങ്ങളായാലും, അധമങ്ങളായാലും, അവരുടെ തൊഴിൽ എന്തുതന്നെയായാലും അവർ ദുഃഖത്താൽ കെട്ടപ്പെട്ടവരാണ്.

രാജാവേ, ഞാൻ എന്റെ ആത്മാവുതന്നെ എനിക്കുള്ളതായി കണക്കാക്കുന്നില്ല. നേരേമറിച്ച് ഈ ലോകം മുഴുവൻ എന്റെയാണെന്നു കണക്കാക്കുകയും ചെയ്യുന്നു. എന്നുതന്നെയല്ല ഞാൻ ഈകാണുന്നതെല്ലാം എന്റെയെന്നപോലെ മറ്റുള്ളവരുടേയുമാണെന്നു ഞാൻ വിചാരിക്കുന്നു. ആ വിചാരം എന്നിൽ നല്ലപോലെ ഉറച്ചിരിക്കുകായൽ എനിക്കു യാതൊരു ദുഃഖവും ഇല്ല. രാജാവേ! ഈയൊരു ധാരണകൊണ്ട് ഞാൻ സന്തോഷിക്കുന്നുമില്ല, ദുഃഖിക്കുന്നുമില്ല. കടലിൽ ഒഴുകുന്ന ഒരു മരമുട്ടി യദൃച്ഛയാൽ അങ്ങനെ ഒഴുകുന്ന മറ്റൊരു മരമുട്ടിയുമായി കൂട്ടി

മുട്ടുന്നമാതാരി പ്രാണികൾ ചേരുകയും, ആ മരമുട്ടികൾ വേർപേട്ടു പോകുന്ന മാതിരി പിരിയുകയും ചെയ്യുന്നു. ഇപ്രകാരം പുത്രന്മാരും, പൗത്രന്മാരും, ജ്ഞാതികളും, ബന്ധുക്കളും ജീവിത യാത്രയിൽ ചേരുന്നു, പിരിയുന്നു. അവരെ സ്നേഹിച്ചുകൂടാ. അവരുമായി തീർച്ചയായും പിരിയും. സ്നേഹിച്ചവർ പിരിയുമ്പോൾ ദുഃഖമുണ്ടാകും.

നീ കാണാത്ത നിലയിൽനിന്ന് ഇവിടെ വന്നവനാണ്. നീ ജനിക്കുന്നതിന്നു മുമ്പ് എവിടെയായിരുന്നു? നിനക്കറിയാമോ? നീ അറിയുന്നില്ല. വീണ്ടും നീ ഇവിടെനിന്നു പിരിഞ്ഞുപോകും. എവിടേക്കു പോകും? അറിയാമോ? അറിഞ്ഞുകൂടാ? നിങ്ങൾ അന്യോന്യം അറിയുന്നില്ല. നീ ആരാണ്? നിനക്കറിയാമോ? അറിയുകയില്ല. നീ ആരെപ്പറ്റി കേഴുന്നു? തൃഷ്ണാർത്തിയിൽനിന്നാണ് ദുഃഖം ജനിക്കുന്നത്. ദുഃഖാർത്തിയിൽനിന്നാണ് സുഖം ജനിക്കുന്നത്. ദുഃഖത്താൽ ദുഃഖം വന്നുകൂടും. ഇങ്ങനെ ദുഃഖം വീണ്ടും വരും. സുഖത്തിന്റെ ഒടുവിൽ ദുഃഖവും, ദുഃഖത്തിന്റെ ഒടുവിൽ സുഖവും വരുന്നു. മർത്ത്യർക്കു ചക്രംപോലെ സുഖദുഃഖങ്ങൾ തിരിയുന്നു. സുഖം മൂലമാണ് നീ ദുഃഖത്തിലാണ്ടത്. വീണ്ടും നീ സുഖത്തെ പ്രാപിക്കും. ഒരുത്തൻ എന്നും ദുഃഖം ഏല്ക്കുകയില്ല; എന്നും സുഖവും ഏല്ക്കുകയില്ല. ദുഃഖത്തിന്നും സുഖത്തിന്നും ആശ്രയം ശരീരംതന്നെയാണ്.

സുഖത്തിന്നാലംബം ശരീരമാണ്. ദുഃഖത്തിന്ന് ആലംബനവും ശരീരംതന്നെ. എന്തെന്തു കർമ്മങ്ങൾ ശരീരി ദേഹം കൊണ്ടു ചെയ്യുന്നുവോ, അവയാൽ അത് ഏല്ക്കും.

ഓരോരുത്തനും ജനിക്കുമ്പോൾ ദേഹത്തോടുകൂടി ജീവനും ഉത്ഭവിക്കുന്നു. രണ്ടും ഒപ്പം നടക്കും; രണ്ടും ഒപ്പം നശിക്കുകയും ചെയ്യും. വിഷയത്തിൽ സ്നേഹപാശക്കെട്ടുപെട്ട ഈ ജനം വെള്ളത്തിൽ ഒഴുക്കിനെതിരായി മണ്ണുകൊണ്ടു ചിറ കെട്ടുന്നതുപോലെ പൊട്ടിത്തകർന്നുപോകുന്നു. എള്ളിൽമണിയുടെ മാതിരി ഉള്ളിൽ സ്നേഹം (എണ്ണ) മൂലം ലോചക്രമാകുന്ന ചക്കിൽപ്പെട്ടു ചതഞ്ഞ് ദുഃഖത്തിന്നു പാത്രമാകുന്നു. അജ്ഞാനത്താലുള്ള ക്ലേശവർദ്ധനയാൽ എള്ളും പിന്നെ പിണ്ണാക്കുപോലെയാകുന്നു.

മനുഷ്യൻ ഭാര്യയ്ക്കുവേണ്ടി അശുഭമായ കർമ്മം ചെയ്യും. എന്നാൽ അതിന്റെ ഫലം ഭാര്യയ്ക്കു പങ്കുവെച്ചുകൊടുക്കുന്നില്ല. തനിച്ചു താൻ തന്നെ ഈ ലോകത്തിലും പരലോകത്തിലും അതിന്റെ ക്ലേശഫലം അനുഭിക്കും. 'എന്റെ പുത്രൻ, എന്റെ ഭാര്യ, എന്റെ കുടുംബം' എന്നുള്ള സക്തിമൂലം സർവ്വമർത്ത്യരും ശോകമാകുന്ന ചേറ്റിൽ താണുപോകുന്നു. ചേറ്റിൽ താണുപോകുന്ന കാട്ടാനകൾപോലെ നശിച്ചു പോകുന്നു. പുത്രനാശം, ദ്രവ്യനാശം, ജ്ഞാതിനാശം, ബന്ധുനാശം ഇവയിലൊക്കെപ്പെട്ട് വലിയ ദുഃഖം, കാട്ടുതീയിൽപ്പെട്ടമാതിരി, മനുഷ്യൻ അനുഭവിക്കുന്നു. ഭാവാഭാവങ്ങളായ സുഖദുഃഖങ്ങൾക്കെല്ലാം അടിസ്ഥാനം ദൈവാധീനമെന്നല്ലാതെ മറ്റൊന്നും പറയുവാനില്ല. സുഹൃത്തു നശിച്ചവനും, സുഹൃത്ത് ഉള്ളവനും, ശത്രുഉള്ളവനും, ശത്രു ഇല്ലാത്തവനും, പ്രജ്ഞയുള്ളവനും, പ്രജ്ഞയില്ലാത്തവനും ദൈവാധീനംപോല സുഖം അനുഭവിക്കുന്നു. മിത്രങ്ങളെക്കൊണ്ട് ഒരുത്തനും സുഖം നല്കാൻ സാധിക്കയില്ല. ശത്രുക്കൾക്കു ദുഃഖമുണ്ടാക്കാനും കഴിയുകയില്ല. പ്രജ്ഞകൊണ്ടും, മിടുക്കുകൊണ്ടും ഒരുത്തന്നും ധനം സമ്പാദിക്കുവാനും കഴിയുകയില്ല. ധനംകൊണ്ട് സുഖം ഉണ്ടാക്കാമെന്നും വിചാരിക്കേണ്ടാ. ബുദ്ധികൊണ്ടു ധനം സമ്പാദിച്ചുകളയാമെന്നും വിചാരിക്കേണ്ടാ. ബുദ്ധിഹീനതകൊണ്ടാണ് ദാരിദ്ര്യം വന്നത് എന്നും വിചാരിക്കേണ്ടാ.

ലോകത്തിന്റെ മാറ്റത്തിന്റെ സ്വഭാവം ബുധനേ കാണൂ. ബുദ്ധിഹീനൻ അതു കാണുകയില്ല. ബുദ്ധിമാൻ, ശൂരൻ, ജളൻ, കവി, മൂഢൻ, ഭീരു, ദുർബ്ബലൻ, ബലവാൻ-ഈ പറഞ്ഞവരൊക്കെ ഭാഗ്യമുണ്ടെങ്കിൽ സുഖിക്കും. പശു അതിന്റെ കിടാവിന്നും, പശുവിനെ പാലിക്കുന്നവനും, അതിന്റെ ഉടമസ്ഥനും, അതിനെ [illegible]ന്നവനും ഉള്ളതാണ്. അതിന്റെ പാൽ ആര് കുടിക്കുന്നവോ, തീർച്ചയായും അവന്നുള്ളതാണ് പശു. ലോകത്തിൽ ഏറ്റവും മൂഢനായവനും, ബുദ്ധിയുള്ളവനും സുഖമായി ഇരിക്കും. ഇവ രണ്ടിന്നും ഇടയ്ക്കുള്ളവർ കുഴങ്ങുകതന്നെ ചെയ്യും.

ധീരന്മാർക്കു സുഖം ഒടുക്കമാണ്. ഇടയ്ക്കുവെച്ച് അവർക്കു സുഖം ലഭിക്കയില്ല. ഒടുവിൽ മാത്രം സുഖം. ആദിയും, മദ്ധ്യവും അവർക്കു ദുഃഖംതന്നെ.

ഏതൊരുത്തനാണോ ജ്ഞാനസുഖമുള്ളവൻ, നിർദ്വന്ദ്വനും, നിർമ്മത്സരനുമായവൻ, അവന്ന് അനർത്ഥവുമില്ല അർത്ഥവുമില്ല. അവന്നു രണ്ടും തുല്യമാണ്. അങ്ങനെയുള്ളവർക്ക് ഒരിക്കലും അല്ലൽ ബാധിക്കുകയില്ല.

ആരാണോ ജ്ഞാനം നേടാത്തവൻ, ആരാണോ മൂഢത്വത്തിൽ കയറിനില്ക്കുന്നത്, അവൻ നന്നായി ഹർഷിക്കും. അതുപോലെതന്നെ ഭയങ്കരമായി ദുഃഖിക്കുകയും ചെയ്യും.

മൂഢൻ എന്നും അതിരറ്റ് ആഹ്ലാദിക്കും. ദേവന്മാർ സ്വർഗ്ഗത്തിൽ എന്നപോലെ മൂഢൻ ഹർഷിക്കും. വലിയ ഗർവ്വു ബാധിച്ച് കരൾ കെട്ടവന്റെ നില അപ്രകാരമാണ്. സുഖം ദുഃഖത്തിലേ കലാശിക്കൂ. ആലസ്യം ദുഃഖത്തിലെത്തിക്കും. ദാക്ഷ്യം സുഖത്തെ ഉണ്ടാക്കും. ഇങ്ങനെ ദക്ഷനായ പുരുഷന്ന് ശ്രീയോടുകൂടിയ ഐശ്വര്യം ഉണ്ടാകും. അലസനായ പുരുഷന്ന് ഈ വക ഐശ്വര്യഗുണങ്ങളൊന്നും ലഭിക്കുകയില്ല. സുഖമോ, ദുഃഖമോ അപ്രിയമോ എന്തുതന്നെ വന്നുകൊള്ളട്ടെ അതൊക്കെ ധീരനായ പുരുഷൻ ഏല്ക്കുവാൻ സന്നദ്ധനായിരിക്കണം.

എല്ലാദിവസവും മൂഢന്മാർക്ക് ആയിരമായിരം ദുഃഖത്തിന്നുള്ള സന്ദർഭങ്ങൾ ഉണ്ടാകുന്നു. നൂറുനൂറ് കാര്യങ്ങൾ ഭയത്തിന്നുള്ളതുമുണ്ടാകുന്നു. എന്നാൽ ധീരന്ന് അത് ഉണ്ടാകുന്നില്ല. ബുദ്ധിശാലിയും, കൃതപ്രജ്ഞനും, ശുശ്രൂഷുവും, അനസൂയകനും, ദാന്തനും, ജിതേന്ദ്രിയനുമായ പുരുഷന്ന് അല്ലൽ എന്നത് ഏല്ക്കുകയില്ല. ഇപ്രകാരം ചിന്തിച്ച് ഉള്ളടക്കി ബുധൻ ജീവിക്കണം. ഉദയവും അസ്തമനവും അറിയുന്ന പുരുഷനെ ക്ലേശങ്ങൾ ബാധിക്കുകയില്ല. എന്തിൽനിന്നാണോ ശോകം ഉത്ഭവിക്കുന്നത്, എന്തുകൊണ്ടാണോ താപദുഃഖങ്ങൾ ഉണ്ടാകുന്നത്, എന്തുകൊണ്ടാണോ ആയാസമുണ്ടാകുന്നത്, അതു തന്റെ ഒരു അംഗത്തിൽനിന്നായാൽപ്പോലും അതിനെ ലാളിക്കരുത്. അതു മുറിച്ചുനീക്കണം. ചെറുതാണെങ്കിലും അത് എന്റേതാണ് എന്നു വിചാരിച്ച് ഉപേക്ഷിച്ചില്ലെങ്കിൽ അത് ഒടുവിൽ വലിയ പരിതാപത്തിന്നിടവരുത്തും. ഏതേത് കാമത്തെ നാം ഉപേക്ഷിക്കുന്നുവോ, അതാത് കാമങ്ങൾ ഉപേക്ഷിക്കുമ്പോൾ നാം സുഖത്തിന്നും പാത്രമായിത്തീരും. കാമത്തെ ലാളിക്കുന്ന പുരുഷൻ കാമത്തോടുകൂടെത്തന്നെ അവസാനിക്കും. ലോകത്തിലെ കാമസുഖവും, ദിവ്യമായ മഹാസുഖവും, തൃഷ്ണവിട്ടവന്റെ സുഖത്തിന്റെ പതിനാറിലൊരംശത്തിന് ഒക്കുകയില്ല. ശുഭമോ അശുഭമോ എന്തോ, മുൻജന്മത്തിൽ ചെയ്തകർമ്മം ഏതോ, അതിന്റെ ഫലമാണ് ജീവികൾക്കു ലഭിക്കുന്നത്. അതു പ്രാജ്ഞനായാലും ശൂരനായാലു മൂഢനായാലും അനുഭവിക്കാതെ പറ്റില്ല. ഇപ്രകാരമാണ് ഇഷ്ടാനിഷ്ടങ്ങൾ സംഭവിക്കുന്നത്. ജീവികളിൽ അവരുടെ കർമ്മഫലം പോലെ സുഖവും ദുഃഖവും ചുറ്റിത്തിരിഞ്ഞു വന്നുകൊണ്ടിരിക്കുന്നു. ഈ ബോധം മനസ്സിൽ ചിന്തിച്ചുകൊണ്ട് ഗുണവാൻ സുഖത്തോടെ ഇരിക്കുന്നു.

എല്ലാ കാമങ്ങളേയും വെറുക്കണം. കോപത്തെ ഉപേക്ഷിക്കണം. ഇത് ഉള്ളിൽ വാച്ചുവന്നാൽ, കാമക്രോധങ്ങൾ ഉള്ളിൽ വളർന്നുവന്നാൽ, ഉള്ളിൽ കുടിയിരിക്കുന്നത് മൃത്യുവായിരിക്കും. ദേഹികളുടെ ഉള്ളിൽ ഒളിഞ്ഞിരിക്കുന്നത് ക്രോധമാണ് എന്നു ബുധന്മാർ പറയുന്നു. ആമ തന്റെ അംഗങ്ങളെ എന്നപോലെ കാമങ്ങളെ അടക്കി ഒതുക്കിനിർത്തുന്നവൻ ആത്മാവിൽ ആത്മജ്യോതിസ്സിനെ ആത്മാവ് കാണും. കാമം അല്പമായാലും അതിനെ താലോചിച്ചാൽ അതു വലിയ ദുഃഖത്തിന്നു മർത്ത്യനെ പാത്രമാക്കിത്തീർക്കും. ഇവൻ ആരേയും ഭയപ്പെടാതെ, ഇവനെ ആരും ഭയപ്പെടാതെ ഇരിക്കുന്നവിധം ജീവിക്കണം. ഇച്ഛകൾ വിട്ടവനും, ദ്വേഷങ്ങളെ വെടിഞ്ഞവനും ഏവനോ അവൻ ഉടനെ

ബ്രഹ്മമായി പരിണമിക്കുന്നു. സത്യാസത്യങ്ങളേയോ, ശോകാനന്ദങ്ങളേയോ, ഭയാഭയങ്ങളേയോ, പ്രിയാപ്രിയങ്ങളേയോ ഇങ്ങനെയുള്ള ദ്വന്ദ്വങ്ങളെ വിട്ടവൻ ശാന്താത്മാവായി ഭവിക്കും. മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും എല്ലാ ജീവികളിലും എല്ലാ ജഗത്തിലും പാപം ചെയ്യാതിരുന്നാൽ അവൻ അപ്പോൾ ബ്രഹ്മമായി പരിണമിക്കു. ദുർമ്മതികൾക്ക് ഉപേക്ഷിക്കുവാൻ വയ്യാത്തതും പഴക്കംകൊണ്ട് ക്ഷയം പറ്റാത്തതും പ്രാണൻ പോകുന്നതുവരെ വിട്ടുപിരിയാത്തതുമായ ഒരു രോഗമുണ്ട്; അതാണ് തൃഷ്ണ. ആ തൃഷ്ണയെ നീക്കംചെയ്തവനെ സുഖം ലഭിക്കുകയുള്ളൂ. ഇവിടെ പിംഗള പാടിയ ഒരു ഗാഥ ഞാൻ ചൊല്ലാം. അവൾ കഷ്ടപ്പാടിലാണ് സനാതനമായ ധർമ്മം നേടിയത്. സങ്കേതത്തിൽ കാമുകൻ വരാതായ വേശ്യയായ പിംഗള പിന്നെ കഷ്ടപ്പെട്ട് ശാന്തബുദ്ധി വേഗത്തിൽ നേടി. അവൾ പാടിയത് കേൾക്കുക: "ഭ്രാന്തുപിടിച്ച് ഭ്രാന്ത് വിട്ടവനായ കാന്തനെ ഞാൻ ഏറെ നാൾ കാത്തു. അവൻ മരണം അടുത്തവനാണെന്നു ഞാൻ ആദ്യം അറിഞ്ഞില്ല ഒറ്റത്തൂണും ഒമ്പതു വാതിലുമുള്ള എന്റെ ഗൃഹം ഇന്നു ഞാൻ പൂട്ടിയിടുന്നു ഇവിടെയെത്തുന്ന കാന്തനെ കാന്തയെന്നുവെച്ച് ഇനി ആര് കാക്കും? കാമരൂപന്മാരായ ആ ധൂർത്തന്മാരെ, നരകാകാരന്മാരായി ഞാൻ കാണുന്നു. അകാമയായ എന്നെ ഇനി അവർ ചതിക്കുകയില്ല. അതിന് അവർക്ക് ഇനി കഴിയുകയില്ല. എനിക്ക് ബോധം ലഭിച്ചിരിക്കുന്നു. ഞാൻ അജ്ഞാനത്തിൽനിന്ന് ഉണർന്നിരിക്കുന്നു. അർത്ഥം അനർത്ഥത്തിൽ ഉണ്ടാകും. ദൈവവശാൽ മുൻകർമ്മഫലത്താൽ ഉണ്ടാകും. ഇന്ന് ഞാൻ അജിതേന്ദ്രിയയല്ല. നിരാകാത്മായ വിബുദ്ധയാണ് ഞാൻ. ഞാൻ ഇന്ന് സുഖമായി ഉറങ്ങും. എനിക്ക് നിരാശയോടാണ് നിരാശ. നിരാശയെ ഞാൻ അകറ്റി. അതാണ് പരമമായ സുഖം.' ഇങ്ങനെ ആശയെ നൈരാശ്യമാക്കിയ പിംഗള സുഖമായി ഉറങ്ങി."

ഭീഷ്മൻ പറഞ്ഞു: "ഇങ്ങനെ യുക്തിക്ക് ചേർന്നവിധം പലതും വിപ്രൻ പറഞ്ഞു. അവന്റെ വാക്കുകേട്ട് പ്രസേനജിത്തു രാജാവ് ഉള്ളുറപ്പിച്ച് സുഖമായി മോദിച്ചു."

**175. അച്ഛനും മകനും തമ്മിലുള്ള സംവാദം (മകൻ അച്ഛനെ ഉപദേശിക്കുന്ന കഥ) –** യുധിഷ്ഠിരൻ പറഞ്ഞു: "സൃഷ്ടിക്കപ്പെട്ട എല്ലാ ജീവജാലങ്ങളേയും സംഹരിച്ചുകൊണ്ട്, ആർക്കു വേണ്ടിയും കാത്തു നില്ക്കാതെ, കാലം കടന്നു പൊയ്ക്കൊണ്ടിരിക്കുമ്പോൾ, അല്ലയോ പിതാമഹാ, എന്തു സ്വീകരിക്കുന്നതാണ് ശ്രേയസ്കരമായിട്ടുള്ളത്? പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ഈ പറഞ്ഞതിന്നുദാഹരണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അച്ഛനും മകനും തമ്മിലുള്ള സംവാദമാണ് വിഷയം. അതു ഞാൻ പറഞ്ഞുതരാം. മനസ്സിരുത്തി കേൾക്കുക.

സ്വാദ്ധ്യയപരനായ ഒരു ബ്രാഹ്മണന്ന് ഹേ പാണ്ഡവാ, മേധാവിയായി (ബുദ്ധിമാനായി) മേധാവി എന്ന് പേരുള്ള ഒരു പുത്രനുണ്ടായി. സ്വാദ്ധ്യായപരനായ (വേദം പഠിച്ചവനായ) അച്ഛനോട് മോക്ഷധർമ്മാർത്ഥകുശലനും ലോകതത്ത്വവിചക്ഷണനുമായ മകൻ ചോദിച്ചു.

മകൻ പറഞ്ഞു: "പിതാവേ, മനുഷ്യരുടെ ജീവിതം വളരെ വേഗത്തിൽ അവസാനിച്ചുകൊണ്ടിരിക്കുകയാണല്ലോ. ഇതു കണ്ടുകൊണ്ട് ഒരു ബുദ്ധിമാനായ മനുഷ്യൻ എന്താണ് ചെയ്യേണ്ടത്? പിതാവേ, അങ്ങ് അർത്ഥയോഗം ചേരുമാറ് എന്തു ചെയ്യണമെന്ന് പറഞ്ഞാലും. അങ്ങയുടെ ഉപദേശം കേട്ടിട്ട് ഞാൻ ധർമ്മം അനുഷ്ഠിക്കുന്നതാണ്."

അച്ഛൻ പറഞ്ഞു: "ബ്രഹ്മചര്യം അനുഷ്ഠിച്ച് ആദ്യമായി വേദം പഠിക്കണം. പിന്നെ പിതൃശുദ്ധിക്കുവേണ്ടി പുത്രനെ ഇച്ഛിച്ച് വിവാഹിതനാകണം. പിന്നെ അഗ്നിയെ ആധാനംചെയ്ത് യജ്ഞം കഴിക്കണം. വേദനിശ്ചയപ്രകാരം അങ്ങനെ ജീവിച്ച് വാർദ്ധക്യത്തിൽ തപസ്സുചെയ്യുന്നതിന്നു വനത്തിൽ പോകണം."

മകൻ പറഞ്ഞു: "ലോകം ഹതമായി നില്ക്കുമ്പോൾ, എല്ലായിടത്തുനിന്നും അനവരതം ആക്രമിക്കപ്പെട്ടുകൊണ്ടു നില്ക്കുമ്പോൾ, ഭയങ്കരമായി തടുക്കാൻ വയ്യാത്ത മാരണങ്ങൾ വന്നു വീണുകൊണ്ടിരിക്കുമ്പോൾ, ധീരനെപ്പോലെ അങ്ങയ്ക്ക് എങ്ങനെ ഇങ്ങനെ പറയുവാൻ കഴിയുന്നു?"

അച്ഛൻ പറഞ്ഞു: "ലോകം എന്തുകൊണ്ടാണ് ആഹതമായിരിക്കുന്നത്? എന്തിനാലാണ് ചുഴലപ്പെട്ടിരിക്കുന്നത്? അമോഘകളായി എന്തു പതിക്കുന്നു? എന്തൊന്നാണ് പേടിപ്പെടുത്തുന്നത്?"

മകൻ പറഞ്ഞു: "ലോകം മൃത്യുവാൽ ആഹതമാണ്, ജരകൊണ്ട് പൊതിഞ്ഞിരിക്കുകയാണ്. അമോഘകളായ രാത്രികൾ വന്നും പോയുംകൊണ്ടിരിക്കുന്നു. തടുക്കാൻവയ്യാത്ത കാര്യങ്ങളോടുകൂടിയ ദിനങ്ങൾ കഴിയെ ജീവിതവും ചുരുങ്ങിവരുന്നു. മൃത്യു കാത്തുനില്ക്കുകയില്ലെന്നു ഞാൻ അറിയുന്നു. ഇങ്ങനെയിരിക്കെ ഞാൻ എന്റെ ജീവിതം എങ്ങനെ ജ്ഞാനത്താൽ ആവരണം ചെയ്തു സംരക്ഷിക്കും? രാത്രി ഓരോന്നും തീരുമ്പോൾ ആയുസ്സ് അത്രയ്ക്കു കുറയുന്നു. അതുകൊണ്ട് ദിവസം പാഴായിപ്പോകുന്നു എന്നു വിചക്ഷണന്മാർ കാണണം. വെള്ളംവാറുന്ന പുഴയിൽ മത്സ്യമെന്നപോലെ ആയുസ്സ് വറ്റിപ്പോകുമ്പോൾ ആരാണ് സുഖം കാണുക? കാമങ്ങൾ നേടുന്നതിന്നുമുമ്പേ മൃത്യുവിന്ന് ഏറ്റ് മർത്ത്യനെ വീഴ്ത്തിക്കളയുന്നു. പൂവറുക്കുന്നവനെപ്പോലെ മറ്റൊന്നിൽ ശ്രദ്ധിച്ചുകൊണ്ടിരിക്കെ, ആടിനെ ചെന്നായ എന്നപോലെ അവനെ പെട്ടെന്ന് ആക്രമിച്ചു കൊണ്ടുപോകുന്നു. അതുകൊണ്ട് ശ്രേയസ്കരമായത് എന്തോ, അത് ഇപ്പോൾത്തന്നെ സമയം തെറ്റാതെ ചെയ്യണം. കാര്യങ്ങൾ ചെയ്തുതീരുന്നതിന്നു മുമ്പ് മൃത്യു വന്നു പിടിച്ചാലോ! നാളത്തെക്കാര്യം ഇന്നു ചെയ്യണം. ഉച്ചയ്ക്കു വേണ്ടതു പുലർച്ചെ ചെയ്തോളൂ. മൃത്യു ചെയ്തതും ചെയ്യാനുള്ളതുമൊന്നും അന്വേഷിക്കുകയില്ല. ആർക്ക്? എപ്പോൾ? മൃത്യു വന്നെത്തുമെന്ന് ഒരാൾക്കും പ്രവചിക്കാൻ കഴിയുകയില്ല. യുവാവ് ധർമ്മം ചെയ്യുക! ഈ ജീവിതം അനിത്യമാണ്.

ധർമ്മം അനുഷ്ഠിച്ചാൽ ഇഹത്തിലും പരത്തിലും കീർത്തിയുണ്ടാകും. ഭാര്യാപുത്രന്മാർക്കുവേണ്ടിമാത്രം ഓരോന്നിന്ന് മുതിരുന്നവൻ മോഹം ബാധിച്ചവനാണ്. കാര്യങ്ങളും അകാര്യങ്ങളും ചെയ്ത് സമ്പത്തു വർദ്ധിപ്പിച്ച അവർക്ക്, പശുക്കളും പുത്രന്മാരും വർദ്ധിച്ചിരിക്കെ, പരമാസക്തചിത്തനായ അവനെ, ഓടിപ്പോകുന്ന മാനിനെ വ്യാഘ്രം എന്നപോലെ മൃത്യു പിടികൂടി കൊണ്ടു നടക്കും. 'ഇന്ന് ഇതുചെയ്തു, ഇനി മറ്റേത് ചെയ്യണം, ഇനിയും വളരെ ചെയ്യാനും നേടാനുമുണ്ട്' എന്ന് സന്തോഷത്തോടെ ചിന്തിച്ചിരിക്കുമ്പോൾ അവനെ കാലൻ വന്നു പിടികൂടി കൊണ്ടു പോകും. ചെയ്തകർമ്മങ്ങളുടെ കർമ്മഫലം കിട്ടുന്നതിന്നുമുമ്പ് വയല്, കൃഷി, കച്ചവടം, വീട്, പറമ്പ്, ഇങ്ങനെ ഓരോന്നു ചെയ്യുന്നതിന്നിടയിൽ കാലൻ പിടികൂടി കൊണ്ടുപോകുന്നു. ദുർബ്ബലൻ, ബലവാൻ, ശൂരൻ, ഭീരു, ജഡൻ, കവി ഇങ്ങനെയുള്ളവരെ അവരുടെ കാമാർത്ഥങ്ങൾ ലഭിക്കുന്നതിന്നുമുമ്പായി കാലൻ പിടികൂടി കൊണ്ടുപോകുന്നു. മൃത്യു, ജര, വ്യാധി, പലതരം ദുഃഖങ്ങൾ, ഇവ ദേഹത്തിൽ ചുറ്റിപ്പറ്റി നില്ക്കുമ്പോൾ അങ്ങ് എന്താണ് സ്വസ്ഥനെപ്പോലെ നില്ക്കുന്നത്? പ്രസവിച്ച അന്ന് ദേഹിയെ കൊല്ലാൻ ജരയും അന്തകനും കരുതി കൂടെക്കൂടിയിരിക്കുന്നു. എല്ലാ ചരാചരങ്ങളും ഇവ രണ്ടും ചേർന്നവയാണ്. ഗ്രാമവാസത്തിന്ന് ആഗ്രഹിക്കുന്നവർ മൃത്യുവിന്റെ മുഖത്താണ് അധിവസിക്കുന്നത്. ദേവകൾക്കുള്ള ഗോഷ്ഠം കാടാണെന്നാണ് ശ്രുതി ഘോഷിക്കുന്നത്. കെട്ടുവാനുള്ള കയറാണ് ഗ്രാമവാസത്തിലുള്ള ആഗ്രഹം. സുകൃതികൾ ഈ കയറിനെ അറുക്കുന്നു. ദുഷ്കൃതിക്കാർക്ക് അത് അറുക്കുവാൻ കഴിയുകയില്ല. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും പ്രാണിഹിംസ ചെയ്യാത്തവൻ ജീവിതംകൊണ്ടുള്ള സാഫല്യം അനുഭവിക്കും. അവൻ പുണ്യം കൊണ്ടുപോകും. കർമ്മബദ്ധനായി വരികയില്ല. മൃത്യുവിന്റെ സൈന്യം വന്നടുക്കുമ്പോൾ ആർക്കും എതിർക്കുവാൻ പറ്റുകയില്ല. സത്യത്തെമാത്രം യമൻ നശിപ്പിക്കുകയില്ല. അസത്യം മുതലായവയെയൊക്കെ അവൻ പരാജയപ്പെടുത്തി

ക്കളയും. മരണമില്ലാത്ത വസ്തു 'സത്യം' മാത്രമാണ്. മറ്റുള്ള അസത്യാദികളൊക്കെ മൃത്യുവിന്റെ കൈയുടെ പിടുത്തത്തിൽ തകർന്നുപോകും. അതുകൊണ്ട് സത്യത്തെ ആരാധിക്കുക. സത്യവ്രതമെടുത്തവൻ, സത്യയോഗപരായണൻ, സത്യാഗമൻ, ദാന്തൻ, സത്യവാൻ ഇവർ മൃത്യുവെ വിജയിക്കും. അമൃതവും, പുണ്യവും ഇവ രണ്ടും ദേഹത്തിൽ ഇരിക്കുന്നതാണ്. മോഹത്താൽ മൃത്യു വന്നു കയറും; സത്യത്താൽ ജീവിക്കുകയും ചെയ്യും.

ഈ ഞാൻ അഹിംസനും, സത്യാർത്ഥിയും, കാമക്രോധങ്ങൾ വിട്ടവനുമാണ്. സുഖദുഃഖങ്ങളിൽ സമത്വം കാണുന്നവനാണ്. അതുകൊണ്ടു ഞാൻ അമർത്ത്യനെപ്പോലെ മൃത്യുവെ ജയിക്കും. ശാന്തിയജ്ഞപരനും, ദാന്തനും, ബ്രഹ്മയജ്ഞനുമായ മുനിയായി, ഞാൻ വാക്കുകൊണ്ടും, മനസ്സുകൊണ്ടും, കർമ്മം കൊണ്ടും യജ്ഞം ഉത്തരായണത്തിൽ സൂര്യൻ സഞ്ചരിക്കുന്ന കാലത്ത് ചെയ്യുന്നുണ്ട്. എപ്രകാരമുളളവൻ ഹിംസ്രങ്ങളായ പശുയജ്ഞങ്ങൾ യജിക്കുന്നവോ, എപ്രകാരം പിശാച് ക്ഷേത്രയജ്ഞം ചെയ്യുന്നുവോ, അതുപോലെ പണ്ഡിതൻ ജ്ഞാനയജ്ഞം ചെയ്യുന്നു. വാക്കും, മനസ്സും, എപ്പോഴും നന്നായി വെച്ചിരുന്നാൽ തപസ്സ്, യോഗം, ത്യാഗം ഇവയാൽ പരമസിദ്ധനാകും.

വിദ്യയെപ്പോലെ കാഴ്ചതരുന്ന കണ്ണില്ല. സത്യംപോലെ നന്നായി ഒരു തപസ്സും ഇല്ല. രാഗത്തെപ്പോലെ മനുഷ്യനെ അപകടത്തിലാക്കുന്ന ദുഃഖമില്ല. ത്യാഗത്തിന്ന് തുല്യം നന്മചെയ്യുന്ന ഒരു സുഖവും ഇല്ല. തന്നിൽ താൻതന്നെ ഉണ്ടായവനും, തന്നിൽ നില്ക്കുന്നവനും, അപ്രജ്ഞനുമാണ് ഞാനെങ്കിലും തന്നിൽത്തന്നെ എത്തും. എന്നെ സന്തതി കേറ്റുകയില്ല. (ഞാൻ ബ്രഹ്മത്തിൽനിന്നുണ്ടായവനാണ്, ബ്രഹ്മത്തിൽക്കൂടെ പുറപ്പെട്ടവനാണ്. ഞാൻ തന്നെത്താനെ ബ്രഹ്മത്തെ ഭജിക്കുന്നു. ഞാൻ സന്താനമില്ലാത്തവനാണെങ്കിലും, ഞാൻ ബ്രഹ്മത്തിലേക്കു മടങ്ങിപ്പോവുകയും ചെയ്യും. എന്നെക്കയറ്റുവാൻ എനിക്കുതന്നെ കെൽപ്പുണ്ട്. അതിന്ന് സന്താനത്തിന്റെ സഹായം എനിക്കാവശ്യമില്ല.)

ഇപ്രകാരമുളള ഏകാകിയായ ബ്രാഹ്മണന്ന് അർത്ഥം ആവശ്യമില്ല. സമത്വം, ഐക്യം, സത്യം ഇവയൊക്കെയാണാവശ്യം. ശീലം, സ്ഥിതി, ദണ്ഡവിധാനം, ആർജ്ജവം, അതാതിൽനിന്നുളള വിട്ടുനില്ക്കൽ ഇവയാണാവശ്യം.

എന്തിനാണ് അങ്ങയ്ക്ക് ഈ ധനം? എന്തിനാണ് ബന്ധു? ഭാര്യയെന്തിന്ന്? അങ്ങ് തീർച്ചയായും മരിക്കുന്നവനല്ലേ? അങ്ങയുടെ ഗുഹയ്ക്കുള്ളിൽ ഇരിക്കുന്ന ആത്മാവിനെ അന്വേഷിക്കുക! അതാണ് വേണ്ടത്. മറ്റുളളതൊന്നും നിലനില്ക്കുകയില്ല. ആത്മാവു മാത്രമാണ് ശാശ്വതമായിട്ടുള്ളത്. അങ്ങയുടെ പ്രിയപ്പെട്ട മുത്തച്ഛൻ ഇപ്പോൾ ഉണ്ടോ? അങ്ങയുടെ അച്ഛനും എവിടെ?"

ഭീഷ്മൻ പറഞ്ഞു: "മകന്റെ ഈ തത്ത്വമൊത്ത വാക്കുകേട്ട് അച്ഛൻ എങ്ങനെ സത്യപരായണനായി വർത്തിച്ചുവോ, അതുപോലെ ഭവാനും വർത്തിച്ചുകൊളളുക."

**176. ശമ്പാകഗീത (ശമ്പാകന്റെ കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, എങ്ങനെയൊക്കെയാണ്, എപ്പോഴൊക്കെയാണ് സുഖവും ദുഃഖവും ധനികന്മാർക്കും ദരിദ്രന്മാർക്കും ഉണ്ടാകുന്നത്? വ്യത്യസ്തമായ കർമ്മങ്ങളാണല്ലോ അവർക്കുളളത് പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു കഥ പണ്ടേ കേട്ടിട്ടുണ്ട്. ശമ്പാകൻ മുക്തനായി ശാന്തി കൈക്കൊണ്ടു പറഞ്ഞതാണത്.

'പണ്ടൊരിക്കൽ എന്നോട് ത്യാഗിയായ ഒരു ബ്രാഹ്മണൻ പറഞ്ഞതാണ്. ദുശ്ശീലയായ ഭാര്യയിൽനിന്ന് ദുഃഖം അനുഭവിച്ചവനും, മുഷിഞ്ഞുകീറിയ ഒരു പഴയ മുണ്ടുടുത്തവനും, വിശപ്പ് സഹിക്കുന്നവനുമായ ഒരു ബ്രാഹ്മണൻ എന്റെ അടുത്തുവന്നു. ശമ്പാകൻ എന്നാണ് അവന്റെ പേര്.

ബ്രാഹ്മണൻ പറഞ്ഞു: 'ഈ ലോകത്തിൽ ജനിച്ച സകല മനുഷ്യരേയും, ജനിച്ച നിമിഷംമുതൽ പല മട്ടിൽ സുഖങ്ങളും ദുഃഖങ്ങളും പിൻതുടരും. അങ്ങനെയിരിക്കെ ഒരുദിവസം അവനേയും കാലം കൊണ്ടുപോകും. അതുകൊണ്ട് സുഖത്തിൽ ഹർഷിക്കുകയോ ദുഃഖത്തിൽ പരിതപിക്കുകയോ ചെയ്യരുത്. തനിക്കു കഴിയുന്നതായാലും നീ ശ്രേയസ്സ് ചെയ്യുന്നില്ല. അകാത്മാവായാലും എന്നും ഭാരം വഹിച്ച് നിസ്വനായി സഞ്ചരിക്കുകയാണെങ്കിൽ സുഖം കൈക്കൊണ്ട് ആശ്വസിക്കും. 'നിസ്വൻ, –ദരിദ്രൻ– സുഖമായി ഉറങ്ങും; സുഖമായി ഉണരും. നിസ്വത്വം ലോകത്ത് സൗഖ്യം നല്കും. അത് പത്ഥ്യവും അനാമയവുമായ സുഖം നല്കും. ശത്രുത വിട്ട, ശത്രു ഇല്ലാത്തവന്റെ ഈ മാർഗ്ഗം ദുർല്ലഭവും സുഖദവുമാണെന്നാണ് എന്റെ അഭിപ്രായം. നിഷ്കിഞ്ചനനായ ദരിദ്രന്ന് സമനായി, ശുദ്ധനും സർവ്വസിദ്ധനുമായ ദരിദ്രന്ന് സമനായി മറ്റൊന്നിനേയും ഈ മൂന്നു ലോകത്തിലും നോക്കിയാൽ കാണുകയില്ല.

നിസ്വത്വവും രാജ്യവും തുലാസ്സിന്റെ ഓരോ തട്ടിൽവെച്ച് തൂക്കിനോക്കിപോലും. അതിൽ ദാരിദ്ര്യമാണ് അധികം തൂങ്ങിയത്. ദാരിദ്ര്യമാണ് രാജ്യത്തേക്കാൾ ഗുണം കൂടി മേലേയായത്. നിസ്വത്വവും രാജ്യാധികാരവും തമ്മിലുള്ള വ്യത്യാസം മഹത്തരമാണ്. ധനവാൻ മൃത്യുവിന്റെ വായിൽ അകപ്പെട്ട മട്ടിൽ ഉദ്വിഗ്നനാകുന്നു. നിസ്വനോ അഗ്നിയില്ല! അരിഷ്ടമില്ല! മൃത്യുവില്ല! വൈരികളില്ല! ധനത്യാഗംമൂലം വിമുക്തനായ ആ നിരാശിസ്സ് എന്തുവേണം?

യഥേഷ്ടം മെത്ത വിരിക്കാതെ കിടക്കുന്ന അവനെ, തലയ്ക്ക് കൈവെച്ച് മറ്റൊരുപധാനവും കൂടാതെ കിടക്കുന്ന ആ ശാന്താത്മാവിനെ, ദേവന്മാർ വാഴ്ത്തുന്നു. ധനവാൻ ക്രോധലോഭങ്ങൾമൂലം ഉളളുകെട്ടവനാണ്. പാപിയായ അവൻ തിര്യക്ദൃഷ്ടിയും മുഖം വാടിയവനും ഭ്രുകുടീമുഖനുമാണ്. ചുണ്ടു രണ്ടും കടിക്കുന്നവനും ക്രുദ്ധനും, ക്രൂരമായ വാക്ക് പറയുന്നവനുമായ അവൻ ഭൂമി നല്കുവാൻ വിചാരിച്ചാലും ആരാണ് അവനെ ഇഷ്ടപ്പെട്ടു നോക്കുക?

എന്നും സമ്പൽസമൃദ്ധിയോടെ കഴിയുന്ന അവിഗ്ദദ്ധൻ അത്യധികം അതിൽ മയങ്ങിപ്പോകുന്നു. കാറ്റ് കന്നിക്കാറിനെ എന്നപോലെ അവന്റെ കരൾ കൊണ്ടുപോകും. ഈ ധനവാനെ പല ദോഷങ്ങളും,വേറേയും ബാധിക്കും. തന്റെ രൂപത്തിൽ ദുരഭിമാനം ഉണ്ടാകും. ധനംകൊണ്ടുള്ള ഗർവ്വും വളരെയുണ്ടാകും. താൻ അഭിജാതനാണെന്ന് അഭിമാനിക്കും. സിദ്ധനാണെന്നും എല്ലാം തികഞ്ഞവനാണെന്നും അഭിമാനിക്കും. 'ഞാൻ വെറും മനുഷ്യനല്ല' എന്ന് അവൻ ധരിക്കും. ഈ മൂന്നു കാരണങ്ങൾ കൊണ്ട് അവന്റെ മനസ്സിൽ മദമുണ്ടാകും. അച്ഛൻ കഷ്ടപ്പെട്ട് നേടിവെച്ച ഭോഗങ്ങളെ നശിപ്പിച്ച്, ധനം ക്ഷയിച്ച് പരന്മാരുടെ ദ്രവ്യം നേടുന്നത് നല്ലതായി കണക്കാക്കാം. മര്യാദവിട്ട് അവിടന്നും ഇവിടന്നും തട്ടിച്ചെടുക്കുമ്പോൾ വേടന്മാർ മാനിനെ എതിർക്കുന്ന മട്ടിൽ രാജാവ് അവനെ പിടികൂടും.

ഇങ്ങനെ ഓരോവിധം സങ്കടങ്ങൾ ദേഹസംസർഗ്ഗോത്ഭവങ്ങളായി മനുഷ്യനെ പലമട്ടിൽ ബാധിക്കും. വർദ്ധിച്ച ആ സങ്കടങ്ങൾക്കു ബുദ്ധികൊണ്ടു ചികിത്സ നടത്തണം. ലോകധർമ്മം ധിക്കരിച്ചുള്ള ഈ ധർമ്മങ്ങളെ മാറ്റണം. ഈ രോഗം വിടാതെ സുഖം ലഭിക്കുയില്ല. മോക്ഷവും ലഭിക്കുകയില്ല. ഈ ദോഷങ്ങൾ വിട്ടില്ലെങ്കിൽ ഭയം കൂടാതെ ഉറങ്ങുവാൻ കഴികയില്ല. അതുകൊണ്ട് എല്ലാറ്റിനേയും വിട്ട് നീ സുഖിക്കുക.'

ഇപ്രകാരം പണ്ട് ഹസ്തിനപുരത്തിൽവന്ന് ശമ്പാകൻ എന്നു പേരായ ഒരു ബ്രാഹ്മണൻ എന്നോടു പറഞ്ഞു. അതിൽനിന്നു മനസ്സിലാക്കേണ്ടത് ത്യാഗമാണ് ഏറ്റവും ശ്രേഷ്ഠമായതെന്നാണ്."

**177. മങ്കിഗീത (മങ്കിയുടെ കാളകളുടെയും ഒട്ടകത്തിന്റെയും കഥ)** – യുധിഷ്ഠിരൻ പറഞ്ഞു: "ഒരു പുരുഷൻ ഉദാരനായി, ഉത്സാഹത്തോടെ തന്റെ കർമ്മങ്ങൾ ചെയ്തിട്ടും ആവ

ശ്യത്തിന്നുള്ള ധനം നേടാതിരിക്കുകയാണെങ്കിൽ ധനതൃഷ്ണാക്രാന്തനായ അവന്ന് പിന്നെ എന്തുചെയ്താലാണ് സുഖം ലഭിക്കുക! പിതാമഹാ! പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "എങ്ങനെയുള്ളവനാണ് സുഖിയെന്ന് പറയാം. സുഖമോ, ദുഃഖമോ, ബഹുമതിയോ, അപമാനമോ എന്നു തന്നെയല്ല എല്ലാറ്റിനേയും തുല്യമായി കരുതുക, ഭൗതികസുഖങ്ങളെ വളർത്തുവാൻ അദ്ധ്വാനിക്കാതിരിക്കുക. സത്യവാക്കായിരിക്കുക, എല്ലാ ബന്ധങ്ങളേയും ഉപേക്ഷിക്കുക, ആഗ്രഹങ്ങളെ വിടുക. ഇവ ആരിൽ ഉണ്ടാകുന്നുവോ, അവനാണ് യഥാർത്ഥസുഖി. ഈ പറഞ്ഞ അഞ്ചു കാര്യങ്ങളും പ്രശാന്തിക്ക് അടിസ്ഥാനമാണെന്ന് വിജ്ഞന്മാർ പറയുന്നു. ഇത് സ്വർഗ്ഗവും, ധർമ്മവും, ഏറ്റവും മുഖ്യമായ സൗഖ്യവുമാണെന്നാണ് മഹത്തുക്കളുടെ അഭിപ്രായം. ഇതിന്ന് ഉദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. നിർവ്വേദത്താൽ മങ്കി പാടിയതാണ് അതിലെ വിഷയം. ആ കഥ ഞാൻ പറയാം, അത് ഹേ യുധിഷ്ഠിരാ, കേട്ടാലും!

ധനം ആഗ്രഹിക്കുന്നവനായ മങ്കി പല പ്രയത്നങ്ങളും ചെയ്തു. അവന്നു ധനം ഉണ്ടാക്കാൻ കഴിഞ്ഞില്ല. കൈയിലുണ്ടായിരുന്നതും നഷ്ടപ്പെട്ടു. ഒടുവിൽ ശേഷിച്ച കുറച്ചു പണംകൊണ്ട് അവൻ രണ്ടു കാളയെ വാങ്ങിച്ചു. ആ രണ്ടു പൂട്ടുകാളകളേയും നിലം ഉഴുവാൻ നുകം വെച്ചു വിടുന്ന സമയത്ത് അവ ഊക്കിൽ ഓടിക്കളഞ്ഞു. ഒരു ഒട്ടകത്തിന്റെനേരെ പാഞ്ഞു. അവ പാഞ്ഞു വന്ന സമയത്ത് ഒട്ടകം പെട്ടെന്നെഴുന്നേറ്റു. അതിന്റെ ചുമൽകൊണ്ട് ചുണയോടെ നുകത്തിൽ ബന്ധിച്ചിരിക്കുന്ന കാളകളെ ഏറ്റുപൊക്കി. ആ മഹാശക്തനും, മഹാജവനുമായ ഒട്ടകം ആ കാളകളേയുംകൊണ്ടു പാഞ്ഞു. ആ ഒട്ടകം ആ കാളകളെ മഥിച്ചുകൊണ്ടു പാഞ്ഞുപോകുമ്പോൾ അവ നിശ്ചയമായും ചാകുവാൻപോകുന്നതായി മങ്കി കണ്ടു. അവൻ ഇപ്രകാരം പറഞ്ഞു.

മങ്കി പറഞ്ഞു: "വിധിക്കാത്ത മുതൽ യത്നംകൊണ്ടൊന്നും നേടാൻ ഒരുത്തനം കഴിയുകയില്ല. ഏതു സമർത്ഥനും സാധിക്കയില്ല. ശ്രദ്ധയോടുകൂടി നന്നായി ഇച്ഛയെ കാത്തു ശ്രമിച്ചാലും അതു സാധിക്കുകയില്ല. മുൻജന്മത്തിൽ ചെയ്ത അനർത്ഥങ്ങളുടെ ഫലം സമ്പാദിച്ചവനായ ഞാൻ എത്ര ശ്രമിച്ചിട്ടും എനിക്കു വന്നുചേർന്ന ഭാഗ്യനാശം നോക്കുക! എന്റെ കാളകൾ എത്ര ഭയങ്കരമായ ആപത്തിലാണ് പെട്ടത്! അവ എന്തു വിഷമത്തിലൂടെയാണ് പോകുന്നതെന്നു നോക്കൂ! ആ കാളകൾ രണ്ടും യാദൃച്ഛികമായി വന്നുചേർന്ന ആപത്തിൽപ്പെട്ട് ഒട്ടകത്തിന്റെ പിരടിയിൽ തൂങ്ങി ഇതാ പായുന്നു. എന്റെ കാളകൾ രണ്ടും ആ ശക്തനും, തടിയനുമായ ഒട്ടകത്തിന്റെ കഴുത്തിൽ മണിപോലെ തൂങ്ങി ഉലയുന്നു. അവയ്ക്കു രക്ഷയില്ല. അവ ചാകുവാൻപോകുന്നു. ഈ ലോകത്തിൽ എല്ലാം ഭാഗ്യത്തെ, ദൈവത്തെ, മാത്രം ആശ്രയിച്ച് ഓരോന്നും സംഭവിക്കുന്നു. ശുദ്ധമേ ദൈവഗതി എന്നല്ലാതെ ഒന്നും പറയുവാനില്ല. പൗരുഷംകൊണ്ട് ഒരു കാര്യവും ഇല്ല. വല്ലേടവും അല്പം പൗരുഷംകൊണ്ടു വല്ലതും സംഭവിക്കുന്നുണ്ടെങ്കിൽ അതും ചിന്തിച്ചാൽ ദൈവത്തിൽത്തന്നെ അണയുന്നുണ്ടെന്നു കാണാം. വിധിതന്നെ വലുത്. അതുകൊണ്ട് സുഖം ആഗ്രഹിക്കുന്നവൻ നിർവ്വേദംകൊള്ളുന്നതാണ് ഉത്തമം. എല്ലാ ബന്ധത്തേയും, എല്ലാ ആഗ്രഹങ്ങളേയും, ധനതൃഷ്ണയേയും വലിച്ചെറിയുക; അതു മനസ്സിൽനിന്നു പോയിക്കഴിഞ്ഞാൽ അവന്നു സുഖമായി കിടന്നുറങ്ങാൻ കഴിയും.

ശുകൻ തന്റെ പിതാവായ കൃഷ്ണദ്വൈപായനന്റെ ഗൃഹം വിട്ട്, എല്ലാം ഉപേക്ഷിച്ച് കാടുകയറുവാൻ ഭാവിച്ച അന്ന് എല്ലാം ശരിക്ക്, എല്ലാറ്റിന്റേയും ശരിയായ തത്ത്വം, പറഞ്ഞിട്ടുണ്ട്.

ഒരാൾ എല്ലാ കാമങ്ങളും നേടി എന്നുവെക്കുക. മറ്റൊരാൾ എല്ലാ കാമങ്ങളും ഉപേക്ഷിച്ചു എന്നും വെക്കുക. ഇതിൽ ആരാണ് യോഗ്യൻ? എല്ലാ കാമങ്ങളും കൈവന്നവനേക്കാൾ എല്ലാ കാമങ്ങളും ത്യജിച്ചവനാണെന്നു മനീഷികൾ പറയുന്നു. ആഗ്രഹത്തിന്ന് ഒരു അന്തവുമില്ല. അതിന്റെ അറ്റത്ത് എത്തിയവർ ആരുമില്ല. ദേഹത്തിലും, ജീവനിലും, തൃഷ്ണ മൂഢന്ന് അധികമായി വരും. അല്ലയോ കാമുകാ, കാമങ്ങളെ ആഗ്രഹിക്കുന്നവനേ, നീ (വിധിതസയെ) ആഗ്രഹങ്ങളെ വിടുക! നിർവ്വേദംപൂണ്ട് അടങ്ങുക! നീനക്കു പലകുറി ചതി പറ്റിയിട്ടും നിന്റെ മനസ്സിൽ നിർവ്വേദം (സുഖാസക്തിപരിത്യാഗം, അനാസക്തി) ഉദിച്ചില്ല. ഞാൻ വിനാശ്യനല്ലെങ്കിൽ, നീ എന്നാൽ ഇവിടെ രമിക്കുകയാണെങ്കിൽ, ഹേ വിത്തകാമുകാ, നീ പാഴിൽ ലോഭത്തോടുകൂടി എന്നെ ഇണക്കിനിർത്തരുത്. ഹേ ധനകാമുകാ, നീ നേടിയ വിത്തമെവിടെ? അതു നഷ്ടപ്പെട്ടു. വീണ്ടും നേടിയോ? ഉവ്വ്! അതെവിടെ? അതും നഷ്ടപ്പെട്ടു. എന്നിട്ടും നീ ധനേച്ഛവിടുകയില്ലെന്നോ! അമ്പോ! നമ്മുടെ മൂഢത്വം നോക്കൂ! നിന്റെ കളിക്കോപ്പായിരിക്കുന്നു ഇവിടെ ഞാൻ! മുമ്പുണ്ടായവരാരും കാമത്തിന്റെ അറ്റംകാണാതെപോയവരാണ്. സുഖം അനുഭവിച്ചു മതിയാകാത്തവരാണ്. ഇനി ജനിക്കുവാൻപോകുന്നവരും കാമത്തിന്റെ അറ്റം കാണുകയില്ല. സർവ്വാശ്രമങ്ങളുംവിട്ട് ഞാൻ യഥാർത്ഥം ഗ്രഹിക്കുന്നു. ഞാൻ മോഹത്തിൽനിന്ന് ഉണർന്നു കഴിഞ്ഞു.

എടോ അർത്ഥകാമാ, നിന്റെ ഹൃദയം വജ്രംപോലെ കഠിനമാണ്. തീർച്ചയാണ്. നൂറ് അനർത്ഥങ്ങൾ ഏറ്റിട്ടും നീ നൂറു കഷണമായി തകർന്നുപോയില്ലല്ലോ! എടോ കാമാ, ഞാൻ നിന്നെ അറിയുന്നു. നിന്റെ മനസ്സിലുള്ള ഇഷ്ടം എന്തെന്നും ഞാൻ അറിയുന്നു. നിനക്ക് ഇഷ്ടം ചിന്തിച്ചിട്ട് ഞാൻ ആത്മസൗഖ്യം കിട്ടാത്തവനായിത്തീർന്നു. ഹേ കാമാ, ഞാൻ നിന്റെ മൂലത്തെപ്പറ്റിയും അറിയുന്നു. നീ ജനിച്ചതു വെറും സങ്കല്പത്തിൽനിന്നാണ്. നിന്നെ ഞാൻ സങ്കല്പിക്കുന്നില്ലെങ്കിൽ പിന്നെ നിനക്ക് എവിടെയാണ് നിലനില്പ്! അതുകൊണ്ടു ഞാൻ നിന്നെക്കുറിച്ചുള്ള സങ്കല്പം ഉപേക്ഷിക്കുന്നു. നീ മൂലത്തോടെ തകർന്നുപോകട്ടെ!

ധനേച്ഛ എന്നു പറയുന്നത് ഒരിക്കലും സുഖം നല്കുകയില്ല. അതു നേടിയാൽ പിന്നെ ചിന്ത വർദ്ധിക്കുകയായി. ലഭിച്ച നാശമോ, മൃത്യുതുല്യമാണുതാനും. ധനം ആശിച്ചിട്ട് കിട്ടിയെന്നു വരാം, കിട്ടിയില്ലെന്നും വരാം. വിട്ടൊഴിച്ചാലോ, ലഭിക്കാതെയുമാകും. അതില്പരം ദുഃഖം വേറെയില്ല. ലഭിച്ചാലും തുഷ്ടി ഉണ്ടാവുകയില്ല. വീണ്ടും നേടാതിരിക്കുകയും ചെയ്യുകയില്ല. തൃഷ്ണ കൂട്ടുന്നതാണ് അർത്ഥം. സ്വാദുകൂട്ടുന്ന ഗംഗാജലംപോലെയാണത്.

എന്റെ വിലാപം ഇതാകുന്നു. ഞാൻ ഇപ്പോൾ ഉണർത്തപ്പെട്ടവനായിരിക്കുന്നു. അതുകൊണ്ടു ധനതൃഷ്ണ ത്യജിക്കുക. എന്റെ ഭൂതഗ്രാമമയമായ ദേഹത്തിൽ സഞ്ചരിക്കുന്നവനായ അവൻ യഥേഷ്ടം വിട്ടുപോകട്ടെ! സുഖമായി നില്ക്കുകയാണെങ്കിൽ അങ്ങനെയാകട്ടെ!

കാമലോഭങ്ങൾ തുടരുന്ന നിങ്ങളിൽ എനിക്കു പ്രീതിയില്ല. അതുകൊണ്ടു കാമങ്ങളെവിട്ട് സത്യത്തെ ആശ്രയിക്കുവിൻ. സർവ്വഭൂതങ്ങളേയും തന്റെ ദേഹത്തിലും മനസ്സിലും കാണുക. യോഗത്തിൽ ബുദ്ധിയും, ശ്രുതത്തിൽ സത്വവും, ബ്രാഹ്മണനിൽ മനസ്സുമായി വിഹരിക്കുന്നവൻ അനാസക്തനാണ്. അവൻ ലോകത്തിൽ നിരാമയനാണ്, സുഖിയാണ്. നീ എന്നെ വീണ്ടും ദുഃഖത്തിൽ കൊണ്ടുപോയി ഇറക്കാതിരിക്കത്തക്കവിധം നീ എന്നെ പ്രേരിപ്പിക്കുകയാണെങ്കിൽ പിന്നെ വേറെ ഗതിയൊന്നും എനിക്കില്ല. ഹേ കാമാ! തൃഷ്ണ, ശോകം, ശ്രമം, എന്നിവയ്ക്കു നീയാണ് എപ്പോഴും മൂലമായിട്ടുള്ളത്. ധനം നഷ്ടപ്പെട്ടാൽ വലിയ ദുഃഖംതന്നെ. ഏറ്റവും വലിയ ദുഃഖം അതാണെന്നു കാണുന്നു. ജ്ഞാതികൾ ധനം ഇല്ലാത്തവനെ നിന്ദിക്കും. മിത്രങ്ങളും ധനഹീനനെ മാനിക്കയില്ല. ആയിരമായിരം അവമാനങ്ങളും കൈയേല്ക്കേണ്ടിവരും. ധനത്തിൽ ദോഷം ചെറുതല്ല അടങ്ങിയിരിക്കുന്നത്.

ധനത്തിൽ കുറച്ചു സുഖമുണ്ട്. ഇല്ലെന്നു പറഞ്ഞുകൂടാ. എന്നാൽ ആ സുഖവും ദുഃഖത്തിലാണ് നിലകൊള്ളുന്നത്. ഒരുത്തനു ധനമുണ്ടെന്നറിഞ്ഞാൽ കള്ളന്മാരും കൊള്ളക്കാരും പതിയിരുന്നു ഹനിച്ചു കളയും. പല ദണ്ഡങ്ങളാൽ ക്ലേശിപ്പിക്കുകയും, പീഡിപ്പിക്കുകയും ചെയ്യും. അർത്ഥലോഭം ദുഃഖകരമാ

ണെന്ന് ഞാൻ പഴക്കംകൊണ്ടു ഗ്രഹിച്ചിരിക്കുന്നു. ഹേ കാമാ, എന്തെന്ത് ആലംബമാകുമോ, നീ അതാതിന്നു ചേർന്നമട്ടിലാണ്. എന്നാൽ നീ അജ്ഞനാണ്, വിവരമില്ലാത്ത ബാലനാണ്. തന്നിൽ സന്തോഷിക്കാത്തവനാണ്. എത്ര കിട്ടിയാലും തന്നിൽ ദഹിപ്പിക്കുന്ന അഗ്നിയാണ്. നിന്നെ തൃപ്തിപ്പെടുത്താൻ ആർക്കും കഴിയുകയില്ല. സുലഭമേതാണെന്നും ദുർല്ലഭമേതാണെന്നുമുള്ള വിവേചനം നിനക്കില്ല. നീ അതിനെപ്പറ്റി ചിന്തിക്കുന്നില്ല. പാതാളംപോലെ നിന്റെ ഉദരം ഭയങ്കരമാണ്. അതിൽ എന്തും കൊള്ളും. നിറയ്ക്കുവാൻ കഴിയുകയില്ല. അങ്ങനെയുള്ള നീ എന്നെ ദുഃഖിപ്പിക്കുകയാണ്. ഇപ്പോൾ ഇനി നിനക്ക് എന്നിൽ കടന്നേല്ക്കുവാൻ കഴിയുകയില്ല. അല്ലയോ കാമാ, ആഗ്രഹമേ, നീ ഇനി അതിന്നു ശ്രമിക്കേണ്ടാ. യദൃച്ഛയാൽ വന്ന ദ്രവ്യനാശം മൂലം ഞാൻ നിർവ്വേദംപൂണ്ടിരിക്കുകയാണ്. ഏറ്റവും നിർവൃതിയോടുകൂടിയവനായി ഞാൻ കാമങ്ങളെപ്പറ്റി ചിന്തിക്കാതായിരിക്കുന്നു. ഞാൻ അതിക്ലേശം പൊറുക്കുന്നു. ഞാൻ ധനനാശത്താൽ വഞ്ചിതനാണ്. ഞാൻ വിഗതജ്ജ്വരനായി കിടക്കുകയാണ്.

എടോ കാമാ, ഞാൻ നിന്നെ ഉപേക്ഷിച്ചു. മനോഗതി ഞാൻ വെടിഞ്ഞു. ഹേ കാമാ, നീ എന്നോടുകൂടെ ഇനി വസിക്കുകയില്ല, രമിക്കുകയുമില്ല. ആര് എന്നെ ശകാരിച്ചാലും ഞാൻ രമിക്കുവാൻ തയ്യാറാണ്. ആര് എന്നെ ഹിംസിച്ചാലും ഞാൻ അവരെ ഹിംസിക്കുകയില്ല. ദോഷംചൊല്ലിയാൽ പ്രിയം പറയും. അപ്രിയം ഞാൻ ചിന്തിക്കുകയേയില്ല.

തൃപ്തനും, സ്വസ്ഥേന്ദ്രിയനും, നിത്യവും കിട്ടുന്ന സ്വത്തുകൊണ്ടു കഴിയുന്നവനുമായി ഞാൻ എന്റെ ശത്രുവായ നിന്റെ ആഗ്രഹത്തെ എടോ കാമാ, ഞാൻ യഥാർത്ഥമാക്കുവാൻ വിചാരിക്കുന്നില്ല.

തൃപ്തി, നിർവൃതി, നിർവ്വേദം, ശാന്തി, സത്യം, ദമം, ക്ഷമ, എല്ലാരിലും ദയ ഇവയോടെയാണ് ഞാൻ ഇരിക്കുന്നതെന്നു നീ ധരിച്ചുകൊള്ളുക. അതുകൊണ്ട് കാമം, ലോഭം, തൃഷ്ണ, കാർപ്പണ്യം എന്നിവയെ ഉപേക്ഷിക്കുന്നവനായ എന്നെ അവരും ഉപേക്ഷിക്കട്ടെ. ഞാൻ ഇന്നു സ്വസ്ഥനായിത്തീർന്നിരിക്കുന്നു. കാമലോഭങ്ങളെവിട്ട് ഞാൻ ഇതാ സുഖം കൈക്കൊണ്ടിരിക്കുന്നു. അനാത്മാവായി ലോഭത്തിന്റെ പാട്ടിലായി ഞാൻ ഇനി മാഴ്കുകയില്ല.

കാമാർത്തി എന്തെന്ന് ഉപേക്ഷിക്കുന്നുവോ, സുഖത്തിന്ന് അത്രയ്ക്ക് അതു പൂരണമായിത്തീരും. കാമത്തിന്റെ പാട്ടിലായവൻ എന്നെന്നും ദുഃഖത്തിന്നു പാത്രമാകും. കാമാനുബന്ധമായ രജസ്സു കളയുന്ന ഈയുള്ളവൻ. കാമക്രോധോത്ഭവമായ ദുഃഖം വെടിഞ്ഞ് അരതിയായിത്തീർന്നവൻ, കുളുർത്ത ജലമുള്ള കയത്തിൽ വേനല്ക്കാലത്തു മുങ്ങുന്നവനെപ്പോലെ ബ്രഹ്മത്തിൽ ആണ്ടുപോകുന്നു. ഞാൻ ശമം കൈക്കൊള്ളുന്നു. ഇപ്പോൾ കേവലമായ സുഖം എനിക്കു ലഭിച്ചിരിക്കുന്നു.

ലോകത്തിൽ കാമസുഖവും, മഹത്തായ മറ്റു ദിവ്യസുഖങ്ങളുമെല്ലാം തൃഷ്ണാക്ഷയംകൊണ്ടു ലഭിക്കുന്ന സുഖത്തിന്റെ പതിനാറിൽ ഒരംശത്തിന്നൊക്കുകയില്ല. കാമത്തിന്റെ തത്ത്വമറിഞ്ഞ് ആ കാമത്തെ നശിപ്പിച്ച്, തന്റെ ദേഹത്തോടൊപ്പം ഏഴാമത്തെ വൈരിയായ കാമത്തെ ജയിച്ച്, നിർബ്ബാധമായി, ബ്രഹ്മലോകത്തിൽ ഞാൻ രാജാവിനെപ്പോലെ സുഖിക്കും."

ഇപ്രകാരം ബുദ്ധിയിൽ കണ്ട് മങ്കി നിർവ്വേദത്തെ പ്രാപിച്ചു. അവൻ എല്ലാ കാമങ്ങളേയും ഉപേക്ഷിച്ച് ബ്രഹ്മസുഖം പ്രാപിച്ചു. കാളകൾ നഷ്ടപ്പെട്ട മങ്കി വിലമതിക്കാൻവയ്യാത്ത മരണമില്ലാത്ത അവസ്ഥ നേടി. കാമത്തിന്റെ മൂലത്തെ നശിപ്പിച്ച് മഹത്തായ സുഖം അവൻ നേടി.

**178. ബോദ്ധ്യഗീത – ജനകരാജാവിന്റെ കഥ** – ഭീഷ്മൻ പറഞ്ഞു: "ഇനി ഇതിന്നുദാഹരണമായി പണ്ടേ നടപ്പുള്ള ഒരു കഥ ഞാൻ പറയാം. വിദേഹരാജാവായ ജനകൻ ശമം പ്രാപിച്ചതിനെപ്പറ്റിയുള്ളതാണ് കഥ.

എന്റെ വിത്തം അനന്തമാണ്. മിഥിലാനഗരം കത്തിനശിച്ചാലും എന്റെ സ്വത്തൊന്നും നശിക്കുകയില്ല. അങ്ങനെ നശിക്കുന്ന ധനമൊന്നും എനിക്കില്ല' എന്നു ജനകൻ പറഞ്ഞു. ഇതിനോടനുബന്ധിച്ച് ഇതിനെപ്പറ്റിത്തന്നെ ബോദ്ധ്യന്റെ അഭിപ്രായപ്രസംഗവും പറയുന്നു. ബന്ധങ്ങളിൽനിന്നു വേർപെട്ട് നിർവ്വേദംപൂണ്ടിരിക്കുവാനാണ് ബോദ്ധ്യൻ ഉപദേശിക്കുന്നത്. അതും ഹേ യുധിഷ്ഠിരാ, ഭവാൻ കേൾക്കുക.

പണ്ട് ബോദ്ധ്യൻ എന്നു പേരായ ശാന്തസ്വരൂപനായ മഹർഷിയോട് നഹുഷപുത്രനായ യയാതി, ശാസ്ത്രജ്ഞാനംകൊണ്ട് ബുദ്ധിതെളിഞ്ഞ് നിർവ്വേദത്താൽ ശാന്തിപ്രാപിച്ച യയാതി, ചോദിച്ചു: 'അല്ലയോ മഹർഷേ, മഹാപ്രാജ്ഞാ, ശമത്തിന്നുവേണ്ട ഉപദേശം ഭവാൻ എനിക്കു നല്കണേ! ഭവാൻ എന്തു ബുദ്ധിയാലാണ് ശാന്തനായി നിർവ്വേദം പ്രാപിച്ചത്?'

ബോദ്ധ്യൻ പറഞ്ഞു: 'ഞാൻ ആരേയും ശാസിക്കാറില്ല. എല്ലാവരോടും ഞാൻ ഉപദേശിക്കുകയേയുള്ളു. അവയുടെ ലക്ഷണം എന്തെന്നു പറയാം. അതിനെ കേട്ടു ധരിക്കുക. പിംഗളാകുരരം (ഞാറപ്പക്ഷി), സർപ്പം, സാരംഗമാർഗ്ഗണം, ഇഷ്ടകാരൻ (വില്ലാളി), കുമാരി ഇവർ ആറുപേരുമാണ് എന്റെ ഗുരുക്കൾ; എനിക്ക് അറിവുണ്ടാക്കിത്തന്നവർ'

ഭീഷ്മൻ പറഞ്ഞു: "രാജാവേ, ആശ എന്നു പറയുന്നത് ബലവത്തായിട്ടുള്ളതാണ്. ആശയിൽനിന്നുള്ള വേർപാട്. ആശയില്ലായ്മ, അത് ഏറ്റവും സുഖപ്രദമാണ്. ആശയെ ആശയില്ലായ്മയാക്കി മാറ്റി പിംഗള സുഖമായി കിടന്നുറങ്ങി. മാംസമുള്ള കുരരത്തെ മാംസം കിട്ടാത്തവൻ അതിന്നുവേണ്ടി കൊന്നു. തന്റെ മാംസത്തെ ദാനംചെയ്യുകകാരണം കുരരം നിത്യസുഖത്തെ പ്രാപിച്ചു. ത്യാഗത്തിന്റെ മാഹാത്മ്യമാണ് അതു കാണിച്ചത്. വീടു കെട്ടുന്നത് ദുഃഖമുണ്ടാക്കുകയാണ്. അത് ഒരിക്കലും സുഖത്തിന്നായി ഭവിക്കുകയില്ല. അന്യന്റെ ഗൃഹത്തിൽക്കിടന്ന് സുഖമായി സർപ്പം ഉറങ്ങും. ഭിക്ഷവാങ്ങി ഉപജീവനംകഴിക്കുന്ന മുനികൾ ജീവികളെ ദ്രോഹിക്കാതെ സാരംഗങ്ങളെ (തേനീച്ചകളെ) പ്പോലെ ജീവിക്കുന്നു. അസ്ത്രമുണ്ടാക്കുന്നതിൽത്തന്നെ മനസ്സുവെച്ച ഒരു പണിക്കാരൻ അരികെപോകുന്ന രാജാവിനെ കണ്ടില്ല. രണ്ടുപേർ തമ്മിൽ നേരമ്പോക്കുപറഞ്ഞാലും അതിൽനിന്നു പലർക്കും കലഹം ഉത്ഭവിക്കും. കുമാരിയുടെ ശംഖുവളപോലെ ഞാൻ ഒറ്റയ്ക്കു കൂട്ടുകൂടാതെ ചരിക്കുന്നതാണ്. (വളകൾ കൂട്ടിമുട്ടുമ്പോൾ ശബ്ദമുണ്ടാകും. ഒറ്റവളയായാൽ ശബ്ദമുണ്ടാകയില്ല. ശബ്ദമുണ്ടായാൽ പലരും അറിയും.)"

**179. ആജഗരപ്രഹ്ലാദസംവാദം – പ്രഹ്ലാദന്റെയും അജഗരമുനിയുടെയും കഥ** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലോയ വൃത്തജ്ഞാ! അങ്ങ് മനുഷ്യചരിതങ്ങളെല്ലാം അറിയുന്നവനാണല്ലോ! എന്തു ചെയ്താൽ മനുഷ്യൻ ദുഃഖവിമുക്തനായി ഭൂമിയിൽ വർത്തിക്കും? എന്തു ചെയ്താൽ പുരുഷൻ ഉത്തമമായ സദ്ഗതി പ്രാപിക്കും?"

ഭീഷ്മൻ പറഞ്ഞു: "അതിന്നുദാഹരണമായി ഈ പുരാണകഥ നാട്ടിൽ പണ്ടേതന്നെ പറഞ്ഞുവരാറുണ്ട്. പ്രഹ്ലാദനും അജഗരമുനിയും തമ്മിലുള്ള സംഭാഷണമാണ് വിഷയം. യാതൊരു രോഗവുമില്ലാതെ സുഖമായി ഊഴിചുറ്റുന്ന ഒരു ബുദ്ധിമാനായ ബ്രാഹ്മണനെ കണ്ട് ബുദ്ധിമാനായ പ്രഹ്ലാദൻ ചോദിച്ചു."

പ്രഹ്ലാദൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, സ്വസ്ഥനും ശുദ്ധനും, മൃദുവും ദമിയും, പ്രഗല്ഭനും വാഗ്മിയും, മേധാവിയുമായ ഭവാൻ ആഗ്രഹവും അസൂയയും വിട്ടവനായി ഒരു ബാലനെപ്പോലെ ചരിക്കുന്നു. ഭവാൻ ഒന്നും കിട്ടുവാൻ ആഗ്രഹിക്കുന്നില്ല. കിട്ടാഞ്ഞാൽ ദുഃഖിക്കുന്നുമില്ല. നിത്യതൃപ്തനെപ്പോലെയിരിക്കുന്നു. ഒന്നിനെക്കുറിച്ചും ഭവാന് ആവലാതിയില്ല. ഒന്നിനെപ്പറ്റിയും അങ്ങു ചിന്തിക്കുന്നില്ല. മറ്റു ജീവികൾ സംസാരത്തിന്റെ പ്രവാഹത്തിൽപ്പെട്ട് ബുദ്ധി മങ്ങി പൊയ്ക്കൊണ്ടിരിക്കെ ഭവാൻ അവയെല്ലാം കണ്ട് നിസ്സംഗനായി സ്വതന്ത്രനായി ഒന്നിലും ബന്ധപ്പെടാത്തവനായി എല്ലാം കണ്ടുകൊണ്ടു

നില്ക്കുന്നു. ധർമ്മകാമാർത്ഥങ്ങളിൽ അങ്ങു ബന്ധപ്പെടുന്നില്ല. അങ്ങയ്ക്ക് കാമവും കാണുന്നില്ല. ഒന്നിലും ആഗ്രഹം കാണുന്നില്ല. ഇന്ദ്രിയാർത്ഥത്തെവിട്ട് മുക്തനായി എല്ലാം കാണുന്ന ഒരു സാക്ഷിയുടെമാതിരിയാണല്ലോ ഭവാന്റെ നില. അങ്ങയുടെ ശ്രുതം-പ്രമാണം-എന്താണ്? പ്രജ്ഞയെന്താണ്? അങ്ങയുടെ വൃത്തിയെന്താണ്? അങ്ങ് കാണുന്ന ശ്രേയസ്സെന്താണ്? അല്ലയോ ബ്രഹ്മൻ, അങ്ങു പറഞ്ഞുതരണേ!" ഭീഷ്മൻ പറഞ്ഞു: "പ്രഹ്ലാദൻ ചോദിച്ചതുകേട്ട് ആ മേധാവിയായ ബ്രാഹ്മണൻ, ലോകധർമ്മം അറിഞ്ഞ ബ്രാഹ്മണൻ, പൊരുൾ ചേർന്ന ശ്ലക്ഷ്ണമായ വാക്കുകളാൽ പ്രഹ്ലാദനോടു പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ പ്രഹ്ലാദാ, ഭൂതങ്ങളുടെ അനിമിത്തമായ പിറവിയും അധോഗതിയും ഉയർച്ചയും അങ്ങു കാണുന്നില്ലേ? ഞാൻ അതിൽ ഹർഷിക്കുന്നുമില്ല; ദുഃഖിക്കുന്നുമില്ല. എല്ലാം അവരവരുടെ കർമ്മഫലത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. എനിക്ക് ഒരു പുത്രൻ ജനിച്ചാൽ ഞാനതിൽ ആഹ്ലാദിക്കുകയില്ല. അവൻ മരിച്ചാൽ ഞാൻ ദുഃഖിക്കുകയുമില്ല. അവന്റെ ജനനവും മരണവും അവന്റെ മർത്ത്യപ്രകൃതിഭാവത്തെ ആശ്രയിച്ചിരിക്കുന്നു. എനിക്ക് ആ മർത്ത്യപ്രകൃതിയെ മറ്റൊരു വിധമാക്കിത്തീർക്കുവാൻ സാദ്ധ്യമല്ല. സ്വഭാവപ്രകൃതിപോലെ പ്രപഞ്ചത്തിലെ പ്രവൃത്തികളെല്ലാം നടക്കുന്നു. എല്ലാവരും അവരവരുടെ സ്വഭാവപ്രകൃതിക്കധീനരാണ്. ഞാൻ ഒന്നിലും രോഷിക്കുന്നില്ല. അല്ലയോ പ്രഹ്ലാദാ, കാണുക! സംയോഗം എല്ലാം വിയോഗാന്തമാകുന്നു. എല്ലാ സഞ്ചയങ്ങളും വിനാശാന്തങ്ങളാകുന്നു. ഇതിലൊന്നിലും ഞാൻ മനസ്സുചെലുത്തുന്നില്ല. ഗുണങ്ങളുള്ള എല്ലാ ജീവികളും നശിക്കും. ഉൽപത്തിയും നാശവും കാണുന്നവന്ന് എന്തുകാര്യമാണ് ശേഷിക്കുന്നതായിക്കാണുവാൻ കഴിയുക?

സമുദ്രത്തിലും മറ്റു ജലാശയങ്ങളിലുമുള്ള ജീവികൾക്കും അവസാനമുണ്ട്. ഉണ്ടായ എല്ലാ ജീവികളും അവ എത്ര വലിയതായാലും ചെറിയതായാലും നശിക്കും. ചരാചരങ്ങളായ എല്ലാ ജീവികൾക്കും കരയിലുള്ളവയ്ക്കും ഹേ അസുരാധിപാ, നാശമുണ്ട്. മൃത്യുവിന്റെ അധീനത്തിൽപ്പെടാത്തതൊന്നുമില്ല. ആകാശത്തിൽ പറക്കുന്ന പക്ഷികൾക്കും അതുപോലെതന്നെ ഹേ ദാനവേന്ദ്രാ! കാലാനുരൂപമായി മൃത്യു വന്നുചേരുന്നുണ്ട്. ഇങ്ങനെ സകലഭൂതങ്ങളേയും മൃത്യുവന്നേല്ക്കുന്നതായിക്കണ്ട്, സർവ്വ സാമാന്യഗനും അറിയുന്നവനുമായ ഞാൻ സ്വസ്ഥനായി സുഖമായി കിടക്കുന്നു. ഞാൻ യദൃച്ഛയാ കിട്ടിയാൽ വേണ്ടുവോളം തിന്നും. വലിയ തീറ്റ തിന്നും. വളരെ ദിവസങ്ങൾ ഉണ്ണാതെയും കിടക്കും. അതിൽ എനിക്ക് ഒരു വിഷമവുമില്ല. നിരാശയുമില്ല. പലരും എനിക്ക് ധാരാളം ഭക്ഷണം തരാറുണ്ട്; പിന്നെ, കുറെ നാളേക്ക് കിട്ടാതെയുമിരുന്നിട്ടുണ്ട്. ചിലപ്പോൾ ചണംപയറ് തിന്നും. ചിലപ്പോൾ പിണ്ണാക്ക് തിന്നും, ചിലപ്പോൾ ശാലിയും, ചിലപ്പോൾ മാംസവും തിന്നും, ചിലപ്പോൾ വേറേയും പലതും തിന്നും, കിട്ടുന്നതനുസരിച്ച് ഭക്ഷിക്കും. ചിലപ്പോൾ മെത്തകേറിക്കിടക്കും. ചിലപ്പോൾ മണ്ണിൽക്കിടക്കും, മേടമേലും കിടക്കും. എന്താണ് കിടക്കാൻ സൗകര്യപ്പെട്ടതെന്നാൽ അതു സ്വീകരിക്കും. ഇന്നത് കിട്ടിയാലേ ഭക്ഷിക്കൂ എന്ന നിർബ്ബന്ധമൊന്നും എനിക്കില്ല. അതുപോലെതന്നെ മരത്തോലുടുക്കും, ചാക്ക് ഉടുക്കും, പട്ടുടുക്കും, മൃഗത്തോലുടുക്കും, വളരെ വിലപിടിച്ച വസ്ത്രങ്ങളും ഉടുക്കും. എന്ത് കിട്ടിയോ അതു ധരിക്കും. വസ്ത്രത്തിന്റെ കാര്യത്തിലും എനിക്കു നിർബ്ബന്ധമില്ല. യദൃച്ഛയാൽ ധർമ്മ്യമായ ഉപഭോഗങ്ങൾ ലഭിച്ചാൽ ഞാൻ അതു വേണ്ടെന്നുപറഞ്ഞു തള്ളുന്നതല്ല. ദുർല്ലഭമായതിനെ ഞാൻ അന്വേഷിക്കാറുമില്ല. ശിവവും, അചലവും, അനശ്വരവും വിശോകവും, ശുചിയും, എതിരില്ലാത്തതുമായതെല്ലാം പണ്ഡിതന്മാർക്കു ബോദ്ധ്യമായതാകുന്നു. മൂഢാത്മാക്കൾക്ക് ഇതൊന്നും രസിക്കുകയില്ല. ശുചിയായി ഞാൻ *ആജഗരമായ വ്രതത്തെ സ്വീകരിക്കുന്നു. അചലമതിയും സ്വധർമ്മത്തിൽനിന്നു തെറ്റിപ്പോകാത്തവനും, പരിമിതസംസൃതിയും, പരാവരജ്ഞനുമായ ഞാൻ ഭയകലുഷനാകാതെ ലോഭമോഹങ്ങളെ ത്യജിച്ചു ശുചിയായി ആജഗരവ്രതത്തെ അനുഷ്ഠിക്കുന്നു. നിയതമല്ലാതെ ലഭിക്കുന്ന ഫലഭക്ഷ്യഭോജ്യങ്ങളെ വിധിയുടെ മാറ്റത്തിന്നനുസരിച്ച് ദേശകാലാനുസാരമായി സ്വീകരിച്ച് ജളന്മാർ കൈക്കൊളളാത്ത സുഖത്തെ ഞാനേറ്റ് ശുചിയായി ആജഗരവ്രതം അനുഷ്ഠിക്കുന്നു.

ഇതും ഇതും ഇനിയും വേണമെന്ന തൃഷ്ണ വന്നു മനസ്സിൽ കയറി. ധനം ലഭിക്കാതെ വിഷണ്ണരായി അലയുന്ന ജനങ്ങളെ നല്ലപോലെ നോക്കി മനസ്സിലാക്കി തത്ത്വബോധത്തോടുകൂടി ശുചിയായി ആജഗരമായ വ്രതത്തെ ഞാൻ സ്വീകരിക്കുന്നു. ധനത്തിന്റെ ആഗമനം പലവിധത്തിലും കണ്ട് കൃപണനായി അനാര്യന്മാരെ ആശ്രയിക്കാതെ രുചിയെ ശമിപ്പിച്ചു ശാന്താത്മാവായി ശുചിയായി ഞാൻ ആജഗരമായ വ്രതത്തെ സ്വീകരിക്കുന്നു. സുഖം, അസുഖം, അർത്ഥലാഭം, അർത്ഥനഷ്ടം, രതി, അരതി, മൃതി, ജീവിതം ഇവയുടെ രഹസ്യമെല്ലാം തത്ത്വമായി അറിഞ്ഞവനായ ഞാൻ ശുചിയായി ആജഗരമായ വ്രതം സ്വീകരിക്കുന്നു. ഭയം, രാഗം, മോഹം, ഗർവ്വം എന്നിവയെ വിട്ടവനും, ധൃതി, മതി, ബുദ്ധി, എന്നിവയോടുകൂടിയവനും, പ്രശാന്തനുമായ ഞാൻ, ഫലം സിദ്ധിക്കുന്ന ഭോഗിമാരെയോർത്തുകൊണ്ട് ശുചിയായ ഞാൻ, ആജഗരവ്രതത്തെ സ്വീകരിക്കുന്നു. അശനം, ശയനം എന്നിവയിൽ നിഷ്ഠവിട്ട് സ്വഭാവാൽ ദമം, നിയമം, എന്നീ വ്രതത്തോടെ സത്യം, ശൗചം എന്നിവയിൽ സക്തനായി, ഫലാസക്തി ഒഴിവാക്കി പ്രഹൃഷ്ടനായി, ശുചിയായി ഞാൻ ആജഗരവ്രതം അനുഷ്ഠിക്കുന്നു. അഴൽ ഉണ്ടാക്കുന്ന അർത്ഥത്തിൽ ആഗ്രഹിക്കാതെ, ശരിയായ ബോധത്തോടെ, ആത്മസ്വഭാവത്തോടെ, ആഗ്രഹങ്ങളിൽ ഇളകുന്ന മനസ്സിനെ അടക്കുവാൻ ശുചിയായി ഞാൻ ആജഗരവ്രതം അനുഷ്ഠിക്കുന്നു. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കരളുകൊണ്ടും പ്രിയപ്പെട്ട സുഖത്തിന്റെ ദുർല്ലഭതയേയും അനിത്യതയേയുംകുറിച്ച് ചിന്തിക്കാതെ, ദ്വന്ദ്വങ്ങളുടെ സ്വഭാവം കണ്ടറിഞ്ഞ്, ശുചിയായി ഞാൻ ആജഗരവ്രതം അനുഷ്ഠിക്കുന്നു.

ബുദ്ധിമാന്മാരായ കവികൾ പലതും കഥിക്കുന്നു. തങ്ങൾക്കു കീർത്തിക്കുവേണ്ടി പലതും നിർമ്മിക്കുന്നു. ഇതും ഇതും എന്ന് ഓരോന്നിലും തന്റേയും അന്യരുടേയും അഭിപ്രായങ്ങൾ തമ്മിൽ ഭേദം കാണിച്ച് വിഡ്ഢികൾ നിന്ദിക്കുന്നു. ഇതൊക്കെ ശരിയായി ധരിക്കാതെ വീഴ്ചവരുത്തുന്ന അപണ്ഡിതന്മാർ അവയെ ഏല്ക്കുന്നതായിക്കണ്ട് അതിരറ്റ ദോഷത്തെ നരൻ കൈയേൽക്കുന്നതു കണ്ട് ഞാൻ തൃഷ്ണവിട്ടവനായി ജീവിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ നരൻ, ആജഗരവ്രതം സ്വീകരിച്ച് വിരക്തനായി ജീവിക്കുന്നവൻ, ഭയം, ദുഃഖം, ദുരാഗ്രഹം, മോഹം ഇവയൊക്കെവിട്ട് അതിസുഖത്തോടെ ലോകത്തിൽ വിഹരിക്കും."

**180. സൃഗാലകാശ്യപസംവാദം – കുറുക്കന്റെയും കാശ്യപന്റെയും കഥ** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, ബന്ധുക്കൾ, തന്റെ ധനം, പ്രജ്ഞ ഇവയിൽ ഏതാണ് മനുഷ്യന്റെ ആശ്രയം? എന്താണെന്നു ഞാൻ അങ്ങയോട് ചോദിക്കുന്നു. അങ്ങു പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ലോകർക്ക് പ്രതിഷ്ഠയായിട്ടുള്ളത് പ്രജ്ഞയാണ്. ഉത്തമമായ ലാഭം നരന്മാർക്കു പ്രജ്ഞയാണ്. നരന്റെ സൗഖ്യം എന്നതുതന്നെ പ്രജ്ഞയാണ്. നരന്ന് സ്വർഗ്ഗവും പ്രജ്ഞയാണ്. സജ്ജനസമ്മതമായിട്ടുള്ള കാര്യമാണ് ഞാൻ പറഞ്ഞത്.

** ആജഗരവ്രതം എന്നാൽ അജഗരത്തിന്റെ (പെരുമ്പാമ്പിന്റെ) വ്രതം എന്നാണർത്ഥം. പെരുമ്പാമ്പ് ഒരിടത്തു കിടക്കും. തരത്തിന്നു വന്നു കിട്ടിയതു കഴിക്കും; കിട്ടിയില്ലെങ്കിൽ എത്ര നാളും പട്ടിണികിടക്കും. അന്വേഷിച്ചുനടക്കാറില്ല.*

ഐശ്വര്യം നഷ്ടപ്പെട്ട കാലത്ത് മഹാബലി പ്രജ്ഞകൊണ്ടാണ് സിദ്ധാർത്ഥനായി വിരാജിച്ചത്. പ്രഹ്ലാദനും, മങ്കിയും, നമുചിയും പ്രജ്ഞയാൽ ശ്രേയസ്സുനേടി. ഇതില്പരം ഉദാഹരണങ്ങൾ എന്തുണ്ട് പറയുവാൻ!

ഇപ്പറഞ്ഞതിന്ന് ഉദാഹരണമായി പണ്ടുള്ളവർ പറയാറുള്ള ഒരു കഥ ഞാൻ പറയാം. അത് ഇന്ദ്രനും, കാശ്യപനും തമ്മിൽ നടന്ന ഒരു സംവാദമാണ് യുധിഷ്ഠിരാ!

ഒരു വൈശ്യൻ വ്രതമെടുത്ത കാശ്യപമഹർഷിയുടെ കുമാരനെ തേരോടിക്കുമ്പോൾ തട്ടിവീഴ്ത്തി. വൈശ്യൻ ധനത്താൽ ഗർവ്വുള്ളവനും ശ്രീമാനുമായിരുന്നു. ബാലനോ, ഒരു തപസ്വിയുടെ മകനായിരുന്നു. രഥചക്രംതട്ടിവീണ അവൻ വേദനിച്ച് കോപിച്ച് ആത്മത്യാഗത്തിന്നുതന്നെ തീർച്ചയാക്കി. അവൻ പറഞ്ഞു: 'ഞാൻ ഇവിടെക്കിടന്നു ചാവുകയാണ്. ധനമില്ലാത്തവൻ ജീവിച്ചിട്ടെന്തുകാര്യം!' ഇങ്ങനെ ആത്മനിന്ദചെയ്ത് അവൻ ചാകുവാൻതന്നെ തീരുമാനിച്ച് അവിടെയിരുന്നു.

ഈ സന്ദർഭത്തിൽ ഇന്ദ്രൻ ഒരു കുറുക്കന്റെ രൂപമെടുത്തു ചെന്ന് ആ ലുബ്ധചിത്തനോടു പറഞ്ഞു:'എല്ലാ ജീവികളും എല്ലായിടത്തും മനുഷ്യജന്മം ലഭിക്കുവാനാണ് ആഗ്രഹിക്കുന്നത്. മനുഷ്യത്വത്തിൽ വിപ്രത്വം ലഭിച്ചാൽ അതിവിശേഷമായി എന്നാണ് എല്ലാവരും പറയുന്നത്. അങ്ങയാണെങ്കിൽ മനുഷ്യനാണ്, വിപ്രനാണ്, ശ്രോത്രിയനാണ്. ഇതില്പരം മേന്മയെന്തുണ്ട്? കാശ്യപാ! ദുർല്ലഭമായ അനുഗ്രഹം കൈവന്ന നീ ദോഷത്തെ ചിന്തിച്ച് ചാകുവാൻ വിചാരിക്കുകയാണോ? ലോഭമൊക്കെ അഭിമാനത്തോടെ ചേർന്നതാണെന്ന നിന്റെ ശ്രുതി സത്യമാണ്. സന്തോഷിക്കേണ്ടവനായ ഭവാൻ ലോഭത്താൽ അഭിമാനിക്കുകയാണല്ലോ ചെയ്യുന്നത്.

ഹേ ബ്രാഹ്മണാ, നീ കാര്യത്തിന്റെ യോഗ്യത അറിയുന്നില്ല. ആർക്കു കൈകൾ ദൈവം നല്കിയിട്ടുണ്ടോ, അവർ എല്ലാ അർത്ഥവും നേടിയവരാണ്. ആർക്ക് കൈകളുണ്ടോ, അവരിൽ എനിക്ക് അളവറ്റ അസൂയയാണുള്ളത്. പാണിമാന്മാരിൽ (കൈയുള്ളവരിൽ) ഞങ്ങൾ കൊതിക്കുന്നു. നിങ്ങളുടെ ധനത്തിലും കൊതി തോന്നുന്നു. പാണിലാഭത്തേക്കാൾ മെച്ചപ്പെട്ട ഒരു ധനലാഭവും ഞാൻ കാണുന്നില്ല. ഹേ ബ്രാഹ്മണാ, കൈകളില്ലാത്ത കാരണം മുള്ളുതറച്ച ഞങ്ങൾക്ക് അതുംകൊണ്ട് നടക്കാനേ പറ്റൂ. വല്ല ജീവികളും ദേഹത്തിലിരുന്നു കടിച്ചാൽ അതിനെ അടിക്കുവാൻ ഞങ്ങൾക്കു കഴിയുകയില്ല. വിരൽ പത്തുള്ള കൈകൾ ദൈവം ആർക്ക് കല്പിച്ചിരിക്കുന്നുവോ, അവർ തങ്ങളുടെ ദേഹത്തിൽ വന്നു കടിക്കുന്ന ഏതു ജീവിയേയും അടിച്ചു കൊന്നുകളയും. മഴവന്നാലും, മഞ്ഞുവന്നാലും, വെയിലായാലും അതിൽനിന്നൊക്കെ രക്ഷകിട്ടുവാൻ വേണ്ട പണികൾ അവൻ കൈകൊണ്ടു ചെയ്യും. വസ്ത്രങ്ങൾ ഉണ്ടാക്കി ഉടുക്കും. സുഖമായി ശയ്യയുണ്ടാക്കി അതിൽ കിടക്കും. കാറ്റുതട്ടാത്തവിധം ദേഹത്തെ രക്ഷിക്കും. പശുവിനെ പിടിച്ച് അറുത്തു മാംസംതിന്നും. കാളകളെ പിടിച്ച് പൂട്ടും, വണ്ടിക്കു കെട്ടും. ഇങ്ങനെ പല ഉപായങ്ങളാലും പലതിനേയും തന്റെ പാട്ടിൽ നിർത്തും. നാവില്ലാത്തവരും കൈയില്ലാത്തവരും നിർഭാഗ്യവാന്മാർതന്നെ. കൃപണന്മാരായ അവർ ദുർബ്ബലന്മാരാണ്. എന്നാൽ ഭാഗ്യംകൊണ്ട് അത്തരത്തിലല്ലല്ലോ ഭവാൻ. നീ കുറുക്കനല്ല, ഭാഗ്യം! കൃമിയല്ല നീ. എലിയല്ല നീ. പാമ്പല്ല, തവളയല്ല, മറ്റു പാപയോനികളിൽ ഒന്നിലും ജനിച്ചവനല്ല. ഇത്രത്തോളം ലഭിച്ച ലാഭംകൊണ്ട് കാശ്യപാ, നീ സന്തോഷിക്കുക. പിന്നെ എന്തുവേണം? നീ എല്ലാ ജീവികളിലുംവെച്ചു ശ്രേഷ്ഠനായ ബ്രാഹ്മണോത്തമനല്ലേ!

എന്റെ കഥ ഒന്നു നോക്കൂ! എന്നെ കൃമികൾ കടിക്കുന്നു. അവയെ ഒന്നു തുടച്ചുനീക്കുവാൻ കൈകളില്ലാതെ ഞാൻ കഷ്ടപ്പെടുന്നത് നീ കാണുന്നുണ്ടോ! ഈ ദുഃഖാവസ്ഥയിൽ നില്ക്കുന്ന ഞാൻ ആത്മത്യാഗത്തിന്നൊരുങ്ങുന്നില്ല. ഈ പാപിയായ കുറുക്കനായിപ്പിറന്ന് ഞാൻ 'എന്തിനിങ്ങനെ കഷ്ടപ്പെട്ടു ജീവിക്കുന്നു' എന്നു കരുതി ഞാനിപ്പോൾ 'തൂങ്ങിമരിക്കും, വെള്ളത്തിൽ മുങ്ങിച്ചാകും' എന്നൊന്നും വിചാരിക്കുന്നില്ല. ഇതിലും പാപമായ മറ്റു ജന്മം കിട്ടാതിരിക്കണേ എന്നാണ്. എന്റെ വിചാരം, പാപജന്മങ്ങൾ ലഭിച്ചവരുടെ നടുവിൽ ഞാൻ ഒരു കുറുക്കനായിട്ടാണ് പിറന്നത്. ഇതിലും അധികം പാപമുള്ള എത്ര പാപയോനിജന്മാർ കിടക്കുന്നു ഭൂമിയിൽ!

ചിലർ ജന്മനാ സുഖിക്കുന്നവരായി പിറക്കുന്നു. ചിലരെന്നും ദുഃഖിച്ചു കഴിയേണ്ടവരായി പിറക്കുന്നു. എന്നാൽ എല്ലാക്കാലവും സുഖമായിത്തന്നെ ഇരിക്കുന്നവരെ ഞാൻ ഒരിടത്തും കാണുന്നില്ല. മനുഷ്യർ ആഢ്യരായി രാജ്യം ഇച്ഛിക്കുന്നു. രാജ്യം ലഭിച്ചുകഴിഞ്ഞാൽ അവർ ഇനി ദേവനാവാനെന്തുവേണം എന്നാണാഗ്രഹിക്കുന്നത്. ദേവത്വം കിട്ടിയാലോ തൃപ്തിയാവുകയില്ല. ദേവേന്ദ്രനാകാൻ എന്താണ് മാർഗ്ഗമെന്നാണ് അവൻ ചിന്തിക്കുക. നീ ആഢ്യനായാലും, രാജാവായാലും, പിന്നെ ദേവനായി മാറിയാലും, പിന്നെ ദേവേന്ദ്രനായിത്തീർന്നാലും നീ സന്തോഷിക്കുകയില്ല. ആഗ്രഹങ്ങൾ അങ്ങനെ കയറിക്കയറിപ്പോകും. ഇഷ്ടപ്പെട്ടതു ലഭിച്ചാൽ തൃപ്തിയാവുകയില്ല. അതിലും അധികം പ്രിയപ്പെട്ടതിലേക്കായിരിക്കും അവന്റെ നോട്ടം. തൃഷ്ണയെന്നത് വലിയ ഒരു അഗ്നിയാണ്. അത് വെള്ളം ഒഴിച്ചാൽ കെടുന്ന അഗ്നിയല്ല. സമിത്തിനാൽ അഗ്നിയെന്നപോലെ അത് വീണ്ടും വീണ്ടും കത്തിജ്ജ്വലിക്കും.

അങ്ങയ്ക്ക് ശോകവും വരും, ഹർഷവും വരും. സുഖത്തിന്റേയും ദുഃഖത്തിന്റേയും നില അതാണ്. അതിൽ ആവലാതിപ്പെടാനെന്തുണ്ട്? എല്ലാ കാമങ്ങളേയും, മൂലത്തേയും, എല്ലാ കർമ്മങ്ങളുടെ മൂലത്തേയും, ബുദ്ധിയാലും ഇന്ദ്രിയത്താലും തടഞ്ഞു നിർത്തുക. കൂട്ടിൽ പക്ഷികളെ ഇടുന്നമട്ടിൽ ബന്ധിച്ചുനിർത്തുക. ഒരാളുടെ ശിരസ്സ് ഒരിക്കൽ അറുത്തുവീഴ്ത്തിയാൽ രണ്ടാമതും വീഴ്ത്തുമെന്ന് അവൻ ഭയപ്പെടാറുണ്ടോ? രണ്ടു പ്രാവശ്യത്തെ വധം ഒരാൾക്കുണ്ടാകുമോ? ഒരുത്തൻ ഒരു പ്രാവശ്യമേ മരിക്കൂ! തനിക്കു മൂന്നാമതു ഒരു കൈ ഉണ്ടായില്ലല്ലോ എന്നു വിചാരിച്ച് ആരെങ്കിലും ഭയപ്പെടുന്നുണ്ടോ? ദുഃഖിക്കുന്നുണ്ടോ? രസജ്ഞനല്ലാത്ത പുരുഷന്ന് കാമം ജനിക്കുകയില്ല. തൊട്ടാൽ അറിയും, നോക്കിയാൽ കണ്ടറിയും, കേട്ടാൽ കേട്ടറിയും. അതാണ് രസജ്ഞാനം.

വാരുണിയെ (ഒരുതരം മദ്യം)പ്പറ്റി നീ ചിന്തിക്കുന്നുണ്ടോ? ലധ്വാകപ്പക്ഷിയെപ്പറ്റി നീ അറിയുന്നുണ്ടോ? ഈ പറഞ്ഞത് രണ്ടും നല്ല രസമുള്ളവയാണ്. വറുത്ത ലധ്വാകമാംസവും കൂട്ടി മദ്യം കുടിക്കുവാൻ വളരെ രസമാണ്. നീ അത് അനുഭവിക്കാത്തതുകൊണ്ട് നിനക്കതിൽ മോഹമില്ല. ഇവ രണ്ടിലും നല്ല ഭക്ഷ്യം വേറെയില്ലെന്നാണ് അനുഭവിച്ചവർ പറയുന്നത്. വേറേയും നല്ല ഭക്ഷണങ്ങൾ ജീവികളിലുണ്ട്. നീ അവയെ മുമ്പ് അനുഭവിക്കാത്തവയാകയാൽ നീ അതിൽ കൊതിക്കുന്നില്ല. ബ്രാഹ്മണാ! തിന്നാതിരിക്കുക, തൊട്ടുനോക്കാതിരിക്കുക, കാണാതിരിക്കുക എന്നിങ്ങനെ പുരുഷന്നു ചില നിയമം പാലിക്കേണ്ടതുണ്ട്. അത് ശ്രേയസ്സിന്നുള്ളതാണ്. അതിൽ യാതൊരു സംശയവുമില്ല.

കൈ ഉള്ളവർ ബലവാന്മാരാണ്. അവർതന്നെയാണ് ധനവാന്മാർ. അതിൽ സംശയത്തിന്നു വഴിയില്ല. മനുഷ്യർക്കു ദാസ്യം ഉണ്ടാക്കിയത്. മനുഷ്യർതന്നെയാണ്. മറ്റാരാലുമല്ല അവർക്കു ദാസ്യം. അവർ വധം, ബന്ധം, പരിക്ലേശം എന്നിവയാൽ വീണ്ടും വീണ്ടും ക്ലിഷ്ടരാകുന്നു. ഈ അല്ലലിൽപ്പെട്ടുകിടക്കുന്നവരും രമിക്കുന്നു. രസിക്കുന്നു, ഹസിക്കുന്നു. ചിലർ കൈയൂക്കുള്ളവരും, വിദ്യയുള്ളവരും, മനസ്വികളും ആകുന്നു. ചിലർ വെറുപ്പിക്കുകയും കൃപണമായ പാപവൃത്തിയെ ഏല്ക്കുകയും ചെയ്യുന്നു. അവർ വേറെ വൃത്തിയേല്ക്കുവാനും ശ്രമിക്കും. സ്വകർമ്മം കൊണ്ട് അപ്രകാരം ദൃഢമായും വന്നുകൂടേണ്ടതായും വരും.

ചണ്ഡാലനും, പുല്ക്കസനും ആത്മത്യാഗത്തിന്നു നിനയ്ക്കുകയില്ല. അവർ തങ്ങളുടെ ജാതികൊണ്ടുതന്നെ സന്തുഷ്ടന്മാരാണ്. ലോകത്തിന്റെ മായാബലം നോക്കൂ! ഞൊണ്ടിനടക്കുന്നവരെ നീ കാണുന്നില്ലേ? പക്ഷവാതംപിടിച്ചവരെ നീ

കാണുന്നില്ലേ? രോഗം പലതും ബാധിച്ചവരെ നീ കാണുന്നില്ലേ? ആ തരക്കാരനല്ലല്ലോ നീ. നിനക്ക് ഒരു രോഗവും ഇല്ല ഇപ്പോൾ. നീ ജന്മനാ പൂർണ്ണനാണ്. എല്ലാ അവയവങ്ങളും തികഞ്ഞവനാണ്. ഒന്നിനും ഒരു ഹാനിയുമില്ല. രോഗം ബാധിച്ചു ചാകാൻപോകുന്നുമില്ല. ഈ നിലയ്ക്ക് നീ ലാഭവാനല്ലേ?

ഹേ ബ്രാഹ്മണാ, നിന്റെ ദേഹം രോഗഹീനമാണ്. നീ നിരാമയനാണ്. അംഗങ്ങളെല്ലാം സമ്പൂർണ്ണമാണ്. പാരിൽ നീ ധിക്കരിക്കപ്പെട്ടവനല്ല, വെറുക്കപ്പെട്ടവനല്ല. അപവാദത്താൽ അസത്യം സത്യമാക്കുന്നതാണ് ലോകം. അതുകൊണ്ട് ഹേ വിപ്രർഷേ, നീ ധർമ്മത്തിന്നായിക്കൊണ്ട് എഴുന്നേറ്റാലും! ആത്മഹത്യക്ക് ഒരുങ്ങരുതേ! അല്ലയോ ബ്രാഹ്മണാ! ഞാൻ ഒരു കുറുക്കനാണെന്നു വിചാരിച്ച് എന്റെ വാക്കു നീ തള്ളിക്കളയരുത്. അങ്ങ് ഞാൻ പറഞ്ഞതിൽ ശ്രദ്ധചെലുത്തുക. എന്നാൽ വേദത്തിൽ പറഞ്ഞ ധർമ്മത്തിന്റെ മുഖ്യമായ ഫലം ഭവാൻ അനുഭവിക്കും.

സ്വാദ്ധ്യായം, അഗ്നിസംസ്കാരം എന്നിവ പ്രമാദംവിട്ട് നീ കാക്കണം. സത്യം, ദമം, ദാനം ഇവ നീ മറ്റൊരാളോടും തിരക്കരുത്. സ്വാദ്ധ്യായമുള്ളവരും, യജനയാജനങ്ങളുള്ളവരും, ചീത്തക്കാര്യങ്ങൾ ചിന്തിക്കുകയോ അതിനെപ്പറ്റി അനുശോചിക്കുകയോ ചെയ്യുകയില്ല. വിഹാരം ഇച്ഛിക്കുന്ന അവർ മഹത്തായ സുഖം നേടും. നല്ല നാളിൽ, നല്ല പക്കത്തിൽ, നല്ല മൂഹൂർത്തത്തിൽ ജനിച്ചവർ യജ്ഞം, ദാനം, പ്രജ എന്നിവയിൽ ശക്തിയായി ഉത്സാഹത്തോടെ പ്രയത്നിക്കും. ആസുരമായ നാളിൽ, ചീത്ത പക്കത്തിൽ, ചീത്ത സമയത്ത് പിറന്നവൻ, യജ്ഞവും സന്താനങ്ങളുമില്ലാത്തവനായി, ദുർവൃത്തനായി, അസുരയോനിയിൽ ചെന്നു ചാടും.

ഹേ ബ്രാഹ്മണാ, ഞാൻ കഴിഞ്ഞ ജന്മത്തിൽ ഒരു വിദ്വാനായിരുന്നു. ഒരു യുക്തിവാദിയായിരുന്നു. വേദനിന്ദകനായിരുന്നു. പാഴായ ആന്വീക്ഷികീതർക്കവിദ്യ*യിൽ ബഹുതൽപരനായിരുന്നു. ഹേതുവാദങ്ങൾ വാദിക്കുന്നവനും, ഹേതുവാദികളുടെ സദസ്സിൽ പ്രസംഗിക്കുന്നവനുമായിരുന്നു. വളരെ ആക്ഷേപം പറയുന്നവനും, സജ്ജനങ്ങളും വേദജ്ഞന്മാരുമായ ബ്രാഹ്മണരെ, ബ്രഹ്മവാക്യത്തെപ്പറ്റിപ്പറഞ്ഞ്, ശകാരിക്കുന്നവനുമായിരുന്നു. നാസ്തികനും, സർവ്വത്തിനേയും ദുശ്ശങ്കയോടെ വീക്ഷിക്കുന്നവനും, മൂർഖനും, പാണ്ഡിത്യഗർവ്വുള്ളവനുമായിരുന്നു. ഹേ ദ്വിജോത്തമാ! അതിന്റെ ഫലമായി എനിക്കു കിട്ടിയതാണ് കുറുക്കന്റെ ജന്മം. വളരെ രാവും പകലും പിന്നിട്ടുപോകുമ്പോൾ ഒരു കാലത്ത് കുറുക്കന്റെ ജന്മം വിട്ട് മർത്ത്യജന്മം എനിക്കു കിട്ടാതിരിക്കുമോ?

സന്തോഷിക്കുന്നവനും, അപ്രമത്തനും, യജ്ഞദാനതപോത്തമനും, അറിയേണ്ടത് അറിഞ്ഞവനുമായി വർജ്ജ്യങ്ങളെ വർജ്ജിക്കുന്നവനുമായിത്തീരണം അന്നു ഞാൻ.

ഉടനെ ആ കാശ്യപൻ അവിടെനിന്ന് എഴുന്നേറ്റ് കുറുക്കനോട് പറഞ്ഞു: 'അമ്പോ! നീ മഹാൻതന്നെ! ബുദ്ധിമാൻതന്നെ!' എന്നു വിസ്മയത്തോടെ പറഞ്ഞു. ആ കുറുക്കന്റെനേരെ ബ്രാഹ്മണൻ തന്റെ ദീർഘമായ ലോചനങ്ങളാൽ, ജ്ഞാനത്താൽ നോക്കി. ബ്രാഹ്മണന്ന് ആ സൃഗാലനെ മനസ്സിലായി. ശചീപതിയായ ഇന്ദ്രനാണ് കുറുക്കന്റെ വേഷത്തിൽ തന്നെ ഉപദേശിക്കാൻ വന്നിരിക്കുന്നതെന്ന് ബ്രാഹ്മണൻ അറിഞ്ഞു. ഉടനെ ബ്രാഹ്മണൻ ഭക്തിയോടെ കൈകൂപ്പി ഇന്ദ്രന്റെ മുമ്പിൽ നിന്നു. ഇന്ദ്രൻ സ്വന്തരൂപത്തിൽ അവന്റെ മുമ്പിൽ പ്രത്യക്ഷനായി. ഇന്ദ്രന്റെ സമ്മതത്തോടെ ബ്രാഹ്മണൻ സസന്തോഷം സ്വഗൃഹത്തിലേക്കു പോയി."

**181. കർമ്മഫലം –** യുധിഷ്ഠിരൻ പറഞ്ഞു: "ദാനം, യജ്ഞം, തപസ്സ്, ഗുരുശുശ്രൂഷ ഇവയെല്ലാം ഉണ്ടെങ്കിൽ അതിന്റെ ഫലമെന്തായിരിക്കും? പിതാമഹാ, പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അനർത്ഥം ചേരുന്ന ആത്മാവുള്ളവൻ പാപത്തിൽ കരൾവെക്കും. തന്റെ പ്രവൃത്തി ദുഷ്പ്രവൃത്തിയാണെങ്കിൽ അവൻ വലിയ നരകത്തെ പ്രാപിക്കും. ദുർഭിക്ഷത്തേക്കാൾ ദുർഭിക്ഷവും, ക്ലേശത്തേക്കാൾ ക്ലേശവും, ഭയത്തേക്കാൾ ഭയവും, മരണത്തേക്കാൾ വലിയ മരണവും, ദരിദ്രരായ പാപികൾ പൂകുന്നു. ഉത്സവത്തേക്കാൾ ഉത്സവവും, സ്വർഗ്ഗത്തേക്കാൾ സ്വർഗ്ഗവും, സുഖത്തേക്കാൾ സുഖവും, ശ്രദ്ധാലുക്കളും ദാന്തന്മാരും ശുഭകാരികളുമായ ധനാഢ്യന്മാർ പൂകും. പാപികളായ നാസ്തികന്മാർ വ്യാളങ്ങളും ആനകളുമുള്ള മാർഗ്ഗത്തിൽ സർപ്പങ്ങളേയും കള്ളന്മാരേയും ഭയപ്പെട്ട് വിലങ്ങുവെച്ച കൈകളുമായി എത്തും. അതിൽപ്പരം എന്തുണ്ട്? പ്രിയരേയും ദേവന്മാരേയും അതിഥികളേയും പൂജിക്കുന്നവരും പ്രിയം ചെയ്യുന്നവരുമായ വദാന്യന്മാർ (ദാനശീലന്മാർ) ക്ഷേമവാന്മാരുടെ മാർഗ്ഗത്തിൽ നല്ലരീതിയിലെത്തും. നെല്ലിൽ പതിരുപോലെയും പക്ഷികളിൽ കൊതുകുപോലെയും ധർമ്മമില്ലാത്ത മനുഷ്യർ മർത്ത്യവർഗ്ഗത്തിൽ മനുഷ്യക്കോലങ്ങൾ മാത്രമായി കഴിയുന്നു. തങ്ങളുടെ കർമ്മഫലം തങ്ങളെ വിട്ടുപിരിയുകയില്ല. അവയെ പിന്നിട്ടുപോകുവാൻ ആഗ്രഹിച്ചു വേഗത്തിൽ ഓടിയാലും അത് പിൻതുടർന്ന് ഒപ്പമെത്തും. മർത്ത്യൻ ഉറങ്ങുമ്പോൾ കർമ്മം കൂടെക്കിടന്നുറങ്ങും. ആർ എന്തുചെയ്യുന്നുവോ, അവന്റെ കർമ്മങ്ങളും ഫലങ്ങളും അതുതന്നെ വിടാതെ ചെയ്യും. നില്ക്കുമ്പോൾ അതുകൂടെ നില്ക്കും. പോകുമ്പോൾ കൂടെയെത്തും. ചെയ്യുമ്പോൾ അതും ചെയ്യും. മനുഷ്യൻ ചെയ്യുന്നതൊക്കെ അവന്റെ നിഴലും ചെയ്യുന്നതായി കാണുന്നുണ്ടല്ലോ. അതുപോലെ അവനെ പറ്റിനില്ക്കുന്ന കർമ്മവും ചെയ്യും. ഏതേതു മാർഗ്ഗത്തിൽ മുമ്പേ ഏതു കർമ്മം എങ്ങനെ ചെയ്തുവോ താൻ ചെയ്ത അതാതു കർമ്മത്തിന്റെ ഫലം മനുഷ്യൻ ഭുജിക്കും. മരണം. ജീവികളെ അവരുടെ നിശ്ചയിക്കപ്പെട്ട സ്ഥാനത്തേക്കു വലിച്ചുകൊണ്ടുപോകുന്നു. കർമ്മഫലത്തിന്നനുസരിച്ച് നന്മയോ ചീത്തയോ അവയുടെ ഫലമനുസരിച്ച് അനുഭവിപ്പിക്കുന്നു. അതിന്നനുസരിച്ച് ജന്മം കൈക്കൊള്ളുന്നു.

മുമ്പു ചെയ്ത കർമ്മത്തിന്റെ ഫലം അതാതുകാലങ്ങളിൽ വന്നുചേരും ഒരു വൃക്ഷം പൂക്കേണ്ട കാലത്തു പൂക്കും. കായ്ക്കേണ്ട കാലത്തു കായ്ക്കും. അതിന്റെ കാലം തെറ്റാതെ അതു വന്നു ചേരും. അതിന്ന് ഒരാളുടെ പ്രേരണയും ആവശ്യമില്ല. സമ്മാനം, അവമാനം, ലോഭം, അലോഭം, ക്ഷയം, ഉദയം എന്നിവ വിധാനത്തിൽ വീണ്ടും പ്രവൃത്തിയിൽ നിവൃത്തിക്കും. ആത്മാവ് ദുഃഖം ഉണ്ടാക്കുന്നു. ആത്മാവ് സുഖമുണ്ടാക്കുന്നു. ആത്മാവ് വീണ്ടും ഗർഭത്തിൽ ജന്മമെടുക്കുന്നു. എല്ലാം പൂർവ്വദേഹകൃതമായ കർമ്മവൈഭവത്തെ അടിസ്ഥാനമാക്കി വന്നുചേരുന്നു. ബാലനായിരിക്കുമ്പോഴും, യുവാവായിരിക്കുമ്പോഴും, വൃദ്ധനായിരിക്കുമ്പോഴും എന്തു ശുഭം ചെയ്യുന്നുവോ എന്ത് അശുഭം ചെയ്യുന്നുവോ അതാതവസ്ഥയിൽ അതാതിന്റെ ഫലം ഏല്ക്കുന്നതാണ്. ആയിരം പശുക്കൾക്ക് ആയിരം കിടാങ്ങളുണ്ടാകും. അവ കൂട്ടത്തിൽ അവയുടെ തള്ളമാരെ തെറ്റാതെ സ്വീകരിക്കുന്നതുപോലെ അവരവർ ചെയ്ത കർമ്മത്തിന്റെ ഫലം അതാതു കർമ്മം ചെയ്തവനെ തെറ്റാതെ ചെന്നു പ്രാപിക്കുന്നു. മുമ്പെ ഉപയോഗിച്ചു മുഷിഞ്ഞ വസ്ത്രം അലക്കി ശുദ്ധിയാക്കുന്നമാതിരി ഉപവാസംകൊണ്ടു തപിച്ചവർക്ക് ദീർഘകാലം അനന്തമായ സുഖം ലഭിക്കും. തപോവനത്തിൽ വളരെക്കാലം ചെയ്ത തപസ്സുകൊണ്ട്, ധർമ്മകാര്യങ്ങളാൽ പാപം നീങ്ങിയവർക്ക് അവരവരുടെ മനസ്സിൽ കണ്ട ശ്രേയസ്സു ലഭിക്കും. ആകാശത്തിൽ പക്ഷികൾ പറക്കുമ്പോൾ അവ പോയ വഴിതെളിഞ്ഞു പിന്നെ കണ്ണുകൊണ്ടു കാണാറില്ല. അതുപോലെ മത്സ്യങ്ങൾ വെള്ളത്തിൽ സഞ്ചരിച്ച മാർഗ്ഗവും പിന്നീടു തെളിഞ്ഞുകാണുകയില്ല. അതുപോലെ ജ്ഞാനി പോയ മാർഗ്ഗം വ്യക്തമായി കാണുവാൻ കഴിയുകയില്ല. ഇതിലധികം വിസ്തരിച്ച പറയേണ്ട കാര്യമില്ല. ഇതിലധികം പാപകർമ്മത്തെപ്പറ്റി ആക്ഷേപിക്കേണ്ടതുമില്ല. തനിക്ക് നല്ലതായ കാര്യങ്ങൾ മനസ്സിരുത്തി നന്മതിന്മകൾ മന

* ഗൗതമന്റെ ന്യായശാസ്ത്രം.

സ്സിലാക്കി ഓരോരുത്തനും ചെയ്യണം. അങ്ങനെ ചെയ്താൽ ശ്രേയസ്സ് വന്നുചേരും.

**182. ഭൃഗുഭരദ്വാജസംവാദം** – യുധിഷ്ഠിരൻ പറഞ്ഞു: "എവിടെനിന്നാണ് ഈ ലോകത്തിൽ സകല ചരാചരവും ഉണ്ടായത്? പ്രളയത്തിൽ ഇവ എന്തിൽ ചെന്നുചേരുന്നു? അല്ലയോ പിതാമഹാ! ഇവ കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ആഴിയും, ആകാശവും, കുന്നും, ഊഴിയും, കാറും, അപ്രകാരംതന്നെ തീയും, കാറ്റുംചേർന്ന ഈ ലോകം ആരാണ് നിർമ്മിച്ചത്? ഭൂതങ്ങളുടെ സൃഷ്ടി എങ്ങനെ? വർണ്ണഭേദങ്ങൾ എങ്ങനെ? ശൗചം, അശൗചം എന്നിവയെങ്ങനെ? ധർമ്മാധർമ്മവിധാനം എങ്ങനെ? ജീവികൾക്ക് എങ്ങനെ ജീവൻ ഉണ്ടായി? അവ ചത്താൽ എവിടെ ചെല്ലുന്നു? ഈ ലോകംവിട്ട് വേറെ ലോകമുണ്ടോ? എല്ലാം അങ്ങ് പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു കഥ പണ്ടുള്ളവർ പറയാറുണ്ട്. പണ്ട് ഭരദ്വാജമഹർഷി ഭൃഗുവിനോടു ചോദിച്ചപ്പോൾ ഭൃഗു പറഞ്ഞ ശാസ്ത്രമാണത്. കൈലാസശിഖരത്തിൽ വാഴുന്ന ഓജസ്വിയായ ഭൃഗുമഹർഷിയെക്കണ്ട് ഭരദ്വാജൻ ഇപ്രകാരം ചോദിച്ചു."

ഭരദ്വാജൻ പറഞ്ഞു: "സമുദ്രവും, ആകാശവും, മലയും, കാറും, തീയും, കാറ്റും ചേർന്ന ഈ ലോകം നിർമ്മിച്ചവൻ ആരാണ്? ഭൂതങ്ങളുടെ സൃഷ്ടി എങ്ങനെയാണ്? വർണ്ണഭേദങ്ങൾ എങ്ങനെയൊക്കെയാണ്? ശൗചവും, അശൗചവും, ധർമ്മാധർമ്മങ്ങളുടെ വിധാനവും എങ്ങനെയാണ്? ജീവികൾക്ക് എങ്ങനെ ജീവൻ? ചത്തവൻ എവിടെയാണ് ചെല്ലുക? ഈ ലോകം വിട്ടാൽ പിന്നെ വേറെ ലോകമുണ്ടോ? ഭവാൻ എല്ലാം പറഞ്ഞുതരണേ!" ഇപ്രകാരം ഭരദ്വാജൻ പറഞ്ഞപ്പോൾ അവന്റെ സംശയം തീർക്കുവാനായി ബ്രഹ്മർഷീന്ദ്രനും ബ്രഹ്മതുല്യനുമായ ഭൃഗു അദ്ദേഹത്തോടു പറഞ്ഞു.

ഭൃഗു പറഞ്ഞു: "മാനസൻ എന്ന് വിഖ്യാതനും, മഹർഷിമാരാൽ കീർത്തിക്കപ്പെടുന്നവനും, ആദി, അന്തം ഇവയില്ലാത്തവനും, ദേവനും, അഭേദ്യനും, ജരയും മരണവുമില്ലാത്തവനും, അവ്യക്തൻ എന്നു വിഖ്യാതശാശ്വതനും, അക്ഷതനും, അവ്യയനുമായി ഏവനെ അറിയുന്നുവോ, അവനാണ് ആദ്യൻ. അവൻ സൃഷ്ടിച്ച ഭൂതങ്ങൾ ഏതുണ്ടോ, അവയെല്ലാം മരിക്കുന്നതാണ്. സൃഷ്ടിക്കപ്പെട്ടവയൊക്കെ മരണമടയും.

ആ ദേവൻ ആദ്യമായി മഹത്ത് എന്നു പറയപ്പെടുന്ന ഒന്നിനെ സൃഷ്ടിച്ചു. മഹത്ത് അഹങ്കാരത്തെ സൃഷ്ടിച്ചു. സർവ്വഭൂതധരനായ ഭഗവാൻ ആകാശത്തെ സൃഷ്ടിച്ചു. ആകാശത്തിൽനിന്ന് ജലം ഉണ്ടായി. ജലത്തിൽനിന്ന് അഗ്നിയും മാരുതനും ഉത്ഭവിച്ചു. അഗ്നിമാരുതയോഗത്താൽ പിന്നെ മന്നിടം ഉണ്ടായി. പിന്നെ സ്വയംഭൂവായ ഭഗവാൻ ദിവ്യവും തേജോമയവുമായ അംബുജത്തെ സൃഷ്ടിച്ചു. ആ പത്മത്തിൽനിന്ന് ബ്രഹ്മാവുണ്ടായി. ആ ബ്രഹ്മാവ് സർവ്വവേദമയനാകുന്നു. അറിവിന്റെ സമുദ്രമാകുന്നു. ശ്രുതികൾ പറയുന്നു അവൻ ജനിച്ച ഉടനെ, ആ ദിവ്യദേവൻ, ഈ വാക്യം ഉച്ചരിച്ചു: 'ഞാൻ അവനാകുന്നു.' അഹങ്കാരം എന്നു പറയുന്ന അവൻ എല്ലാ ഭൂതങ്ങൾക്കും ആത്മഭൂതഗനാകുന്നു. ആ ബ്രഹ്മാവ് അവന്റെ ദേഹത്തിന്നുള്ള വസ്തുക്കളെയെല്ലാം സൃഷ്ടിച്ചു. അവനാണ് അവയുടെയെല്ലാം സ്രഷ്ടാവ്. നാം കാണുന്ന അഞ്ചു ഭൂതങ്ങളേയും അവൻ സൃഷ്ടിച്ചതാണ്. ആ അഭൂതങ്ങൾ എന്നതുതന്നെ തേജോരൂപമായ ബ്രഹ്മനാകുന്നു.' പർവ്വതങ്ങൾ അവന്റെ അസ്ഥികളാകുന്നു. മേദസ്സും മാംസവും മേദിനി (ധരിത്രി)യാകുന്നു. രുധിരം സമുദ്രമാകുന്നു. ആകാശം വയറാകുന്നു. വായു ശ്വാസമാകുന്നു. അഗ്നി തേജസ്സാകുന്നു. പുഴകൾ ഞരമ്പുകളാകുന്നു. സൂര്യനും ചന്ദ്രനും അവന്റെ രണ്ടു കണ്ണുകളുമാണ്. ആകാശം ശിരസ്സാകുന്നു. ഭൂമി പാദമാകുന്നു. ദിക്കുകൾ കൈകളാകുന്നു. ദുർവിജ്ഞേയ (അറിയാൻ വയ്യാത്തവ)നും അനന്തനുമായ അവനെക്കുറിച്ച് സിദ്ധന്മാർപോലും നിസ്സംശയം അറിയുന്നില്ല. ഈ പറയപ്പെട്ട ദേവനാണ് വിഷ്ണു. അനന്തൻ എന്നു വിശ്രുതനാണ് ഈ ദേവൻ. സർവ്വഭൂതാത്മഭൂതസ്ഥനായ അവൻ അനാത്മാക്കൾക്ക് ദുർവ്വിതനാകുന്നു. സർവ്വഭൂതഭവത്തിന്നുവേണ്ടി അഹങ്കാരത്തെ സൃഷ്ടിച്ചവനാണ് ആ ദേവൻ. അവൻമൂലമാണ് വിശ്വം ഉണ്ടായത്. ഈ സംഭവകഥയാണല്ലോ ഭവാൻ ചോദിച്ചത്?"

ഭരദ്വാജൻ പറഞ്ഞു: "വ്യോമത്തിന്നും, ദിക്കുകൾക്കും, ഭൂമിക്കും, വായുവിന്നും എന്താണ് അളവ്? ഇവയുടെ തത്ത്വം ഉപദേശിച്ച് എന്റെ സംശയം തീർത്തുതരണേ!"

ഭൃഗു പറഞ്ഞു: "സിദ്ധദൈവതസേവിതമായ ഈ ആകാശം അനന്തമാകുന്നു. നാനാശ്രയാകീർണ്ണമായ അതിന്ന് അറ്റമില്ല. മേല്പോട്ട് ഏറെപ്പോയാൽ താഴെ സൂര്യചന്ദ്രന്മാരെപ്പോലും കാണുവാൻ കഴിയുകയില്ല. അവിടെ താനേ സൂര്യാഗ്നിപ്രഭയോടുകൂടിയ ദേവകൾ പ്രശോഭിക്കുന്നു. ഓജസ്വികളായ അവരും നഭസ്സിന്റെ അന്തം കാണുകയില്ല. എന്തുകൊണ്ടെന്നാൽ, അത് അത്രയ്ക്കു ദുർഗ്ഗമാണ്. അന്തം കാണാത്തതുകൊണ്ടാണ്, മേല്ക്കുമേലെ എത്രയെത്ര പോയാലും സ്വയമായ ഭാസ്സുകൊണ്ട് സുരന്മാരാൽ അവിടമെല്ലാം ഉജ്ജ്വലിക്കും. ആകാശം ഇപ്രകാരം നിരുദ്ധവും അപ്രമേയവുമാകുന്നു. ഭൂമിയുടെ അതിരുകളിൽ സമുദ്രങ്ങളുണ്ട്. ആഴികളുടെ അതിർത്തികളിൽ ഇരുട്ടാണ്. ഇരുളിന്റെ അതിരുകളിൽ ജലമാണ്. ജലത്തിന്റെ അതിരുകളിൽ അഗ്നിയാണ്. രസാതലത്തിന്റെ അന്തത്തിൽ വെള്ളവും, വെള്ളത്തിന്റെ അന്തത്തിൽ പന്നഗേശ്വരനും, അതിന്റെ അന്തത്തിൽ ആകാശവും, ആകാശത്തിന്റെ അന്തത്തിൽ ജലവുമാകുന്നു. ഇങ്ങനെയാണ് വലുതായ വിസ്താരമുള്ള ജലത്തിന്റെ അളവ്. അഗ്നി, കാറ്റ്, ജലം ഇവയ്ക്കെല്ലാം അപ്പുറത്തെക്കാര്യം ദേവകൾക്കുപോലും അറിഞ്ഞുകൂടാ. അഗ്നി, കാറ്റ്, ജലം, ഭൂമി ഇവയുടെ വർണ്ണം ആകാശത്തിന്റേതുതന്നെയാണ്. എന്നാൽ അജ്ഞാനംകൊണ്ട് വ്യത്യസ്തമായിക്കാണുന്നു.

മൂന്നു ലോകങ്ങളുടേയും സമുദ്രത്തിന്റേയും അളവിനെക്കുറിച്ച് പല ശാസ്ത്രങ്ങളിലും പറയുന്നുണ്ട്. അദൃശ്യവും അഗമ്യവുമായ ഒരു കാര്യത്തെപ്പറ്റി ആർക്ക് പ്രമാണം പറയുവാൻ കഴിയും? ഇങ്ങനെയല്ല, അങ്ങനെയാണ് എന്നു ഖണ്ഡിച്ചു പറയുവാൻ കഴിയുന്നവരാരുണ്ട്? സിദ്ധന്മാരുടേയും ദേവകളുടേയും ഗതിക്കുതന്നെ ഒരു അതിർത്തിയുണ്ട്. പിന്നെ ആർക്ക് ശരിയായ ജ്ഞാനം നേടുവാൻ കഴിയും?

ദേവമാർഗ്ഗമായ ആകാശത്തിന്റെ പരിധി അറിയാമെന്നുവെച്ചാൽത്തന്നെ അനന്തനായ അവന്റെ പരിധി അറിയുവാൻ പറ്റില്ല–എന്തെന്നാൽ, അവന്റെ പേരുപോലെതന്നെ അത് അനന്തമാണ്. അതുപോലെ മഹാനായ മാനസം, ദിവ്യമായ രൂപം, ചുരുങ്ങുകയും വർദ്ധിക്കുകയും ചെയ്യുന്നു. അപ്രകാരമുള്ളവന്നു മാത്രമേ, അവനെപ്പോലെയുള്ളവന്നു മാത്രമേ, അവനെ അറിയുവാൻ പറ്റൂ.

സർവ്വജ്ഞനും, മൂർത്തിമാനും, പ്രഭുവുമായ ബ്രഹ്മാവ് പുഷ്കരത്തിൽ സൃഷ്ടിക്കപ്പെട്ടവനാണ്. പ്രജാപതിയും ധർമ്മമയനുമായ ബ്രഹ്മാവാണ് ആദ്യം ഉണ്ടായവൻ. അവൻ മഹത്തരനാകുന്നു."

ഭരദ്വാജൻ പറഞ്ഞു: "പുഷ്കരത്തിൽനിന്നാണ് ബ്രഹ്മാവുണ്ടായതെങ്കിൽ ആ പുഷ്കരമല്ലെ അഗ്രജൻ? പുഷ്കരമുണ്ടായതിന്നു ശേഷമല്ലേ ബ്രഹ്മാവുണ്ടായത്? അങ്ങ് ബ്രഹ്മാവ് പൂർവ്വജനാണ് എന്നു പറഞ്ഞുവല്ലോ. അതെങ്ങനെയാണ്? എനിക്ക് അതിൽ ശങ്കയുണ്ട്. അങ്ങ് സംശയം തീർത്തുതരണേ!"

ഭൃഗു പറഞ്ഞു: "ഈ ഭൂമിയെയാണ് പുഷ്കരമെന്നു പറഞ്ഞിരിക്കുന്നത്. ബ്രഹ്മാവിന്ന് ഇരിക്കുവാൻ ഒരു ഇരിപ്പിടം തീർത്തതാണ് ആ താമര. ആ താമര എന്നത് മാനസംതന്നെയാണ്. അതിന്റെ ആ രൂപഭേദമാണ് ബ്രഹ്മാവിന്ന് ഇരിക്കുവാനുള്ള ഇരിപ്പിടത്തിന്റെ രൂപം കൈക്കൊണ്ടതും. ആ പത്മത്തിന്റെ മൊട്ട് സുമേരുവാണ്. അത് സ്വർഗ്ഗത്തേക്കു ഉയർന്നുനില്ക്കുന്നു. അതിന്റെ നടുവിൽ ഇരുന്നാണ് ബ്രഹ്മാവ് ഈ ലോകത്തെയെല്ലാം സൃഷ്ടിച്ചത്!"

**183. ഭൃഗുഭരദ്വാജസംവാദം** – ഭരദ്വാജൻ പറഞ്ഞു: "അല്ലയോ ദ്വിജോത്തമാ! എങ്ങനെയാണ് ബലശാലിയായ ബ്രഹ്മാവ് മേരുവിൽ ഇരുന്നുകൊണ്ട് പലേമട്ടിൽ പ്രജകളെ സൃഷ്ടിച്ചത്? അത് വിശദമായി പറഞ്ഞുതന്നാലും!"

ഭൃഗു പറഞ്ഞു: "മാനസം മനസ്സുകൊണ്ട് പലവിധം പ്രജകളെ സൃഷ്ടിച്ചു. ഭൂതങ്ങളുടെ രക്ഷയ്ക്കായി ആദ്യമേതന്നെ ജലത്തെ സൃഷ്ടിച്ചു. ഭൂതങ്ങൾക്കു ജീവനായിട്ടുള്ളത് ജലമാണ്. അതുകൊണ്ട് സർവ്വജീവജാലവും വായ്ക്കുന്നു. അതില്ലാഞ്ഞാൽ നശിക്കും. അത് എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. ഭൂമി, മലകൾ, മേഘങ്ങൾ എന്നുതന്നെയല്ല മൂർത്തിമത്തായ എല്ലാം തന്നെ ജലംകൊണ്ടു രൂപംകൊണ്ടതാണ്. എല്ലാം ജലമയമാണെന്നു ധരിക്കുക."

ഭരദ്വാജൻ പറഞ്ഞു: "ജലം എങ്ങനെ ഉണ്ടായി? അഗ്നിയും വായുവും എങ്ങനെ ഉണ്ടായി? ഭൂമിയെ എങ്ങനെ സൃഷ്ടിച്ചു? ഇവയിൽ വലിയ സംശയം എനിക്കുണ്ട്. അവ തീർത്തുതന്നാലും."

ഭൃഗു പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, പണ്ടുപണ്ട് ബ്രഹ്മകല്പത്തിൽ ബ്രഹ്മർഷീന്ദ്രന്മാർ ചേർന്നകാലത്ത് ആ മഹാന്മാർക്കും ലോകസംഭവത്തിൽ സംശയം ഉദിച്ചു. ആ ദ്വിജന്മാർ തപോവൃത്തിയിൽ ധ്യാനിച്ചു നിന്നു. മൗനംപൂണ്ട് നിശ്ചലരായി, നിരാഹാരരായി, കാറ്റു മാത്രം ഉണ്ടുകൊണ്ട് ദിവ്യമായ നൂറ്റാണ്ടു കാലം നിന്നു. അവർക്കെല്ലാം അങ്ങനെ നില്ക്കുമ്പോൾ, ബ്രഹ്മാവിന്റെ വാക്ക് ഇപ്രകാരം ചെവിയിൽ മുഴങ്ങിക്കേട്ടു. ആകാശത്തുനിന്ന് ഇപ്രകാരം ഒരു ശബ്ദം പുറപ്പെട്ടു: 'മുമ്പ് അനന്തമായ ആകാശം മാത്രമേ ഉണ്ടായിരുന്നുള്ളൂ. നിശ്ചലവും സ്തബ്ധവുമായിരുന്നു ആ വ്യോമം. കാറ്റും സൂര്യചന്ദ്രന്മാരുമില്ലാതെ ഉറങ്ങുന്നമട്ടിലായി. പിന്നെ, ജലം ഇരുട്ടിൽ ഇരുട്ടുപോലെ ഉണ്ടായി. ആ വെള്ളത്തിന്റെ തള്ളലാൽ കാറ്റുണ്ടായി. ഒഴിഞ്ഞ ഒരു പാത്രം പോലെ യാതൊരു ദ്വാരവുമില്ലാത്ത പാത്രം നിശ്ശബ്ദമായി നില്ക്കുമ്പോൾ അതിൽ വെള്ളം നിറച്ചാൽ മാരുതൻ ശബ്ദമുണ്ടാക്കുമല്ലോ. അപ്രകാരം ആകാശത്ത് വെള്ളം ഉണ്ടായപ്പോൾ കാറ്റ് ഭയങ്കരമായ ശബ്ദത്തിൽ അടിച്ചു. അത് വെള്ളത്തിന്നുള്ളിലൂടെ പാഞ്ഞു. ഇങ്ങനെ കാറ്റുണ്ടായിവന്നു. കടൽ തിങ്ങി ഉയർന്ന കാറ്റ് ഇപ്രകാരമാണ് വീശാൻ തുടങ്ങിയത്. അത് ആകാശത്തിലെത്തിയിട്ടും ശമിക്കുന്നില്ല. ആ വായുവും ജലവും തമ്മിലുള്ള സംഘർഷത്തിൽനിന്ന് അഗ്നിയുണ്ടായി. അവൻ ആകാശത്തിലെ ഇരുട്ടിനെ നീക്കി. അഗ്നി വാനിൽ കാറ്റിനോടുചേർന്നു ജലത്തെ നീക്കുന്നു. ആ അഗ്നി കാറ്റുതട്ടി ഘനഭാവത്തെ പ്രാപിക്കുന്നു. അങ്ങനെ ഘനീഭൂതമായ അഗ്നി ആകാശത്തുനിന്നു പതിച്ച് സ്നേഹരൂപമായി ഒന്നിച്ചു ചേർന്നുനിന്ന് ഭൂമിയായി പരിണമിച്ചു. എല്ലാ രസങ്ങളും എല്ലാ ദ്രവങ്ങളും എല്ലാ ഗന്ധങ്ങളും ഈ ഭൂമിയിൽനിന്ന് ഉത്ഭവിച്ചതാണ്. എല്ലാവിധജീവികളും ഈ ഭൂമിയിൽനിന്ന് ഉത്ഭവിച്ചവയാണ്.'"

**184. ഭൃഗുഭരദ്വാജസംവാദം – പഞ്ചമഹാഭൂതങ്ങളുടെ ഗുണങ്ങൾ** – ഭരദ്വാജൻ പറഞ്ഞു: "ബ്രഹ്മാവ് മുമ്പു സൃഷ്ടിച്ച അഞ്ചു ധാതുക്കൾ മഹാഭൂതങ്ങൾ എന്ന പേരിനാൽ അറിയപ്പെടുന്നുണ്ടല്ലോ. അവ ലോകംമുഴുവൻ വ്യാപിച്ചിരിക്കുന്നതായും അങ്ങ് പറഞ്ഞു. ആ മഹാമാനിയായ ബ്രഹ്മാവ് അസംഖ്യം ഭൂതങ്ങളെ തീർത്തിരിക്കെ ഈ പറഞ്ഞ അഞ്ചു ഭൂതങ്ങൾക്കുമാത്രം 'ഭൂതത്വം' എങ്ങനെയുണ്ടായി?"

ഭൃഗു പറഞ്ഞു: "മഹത്ത്വം എന്നു പറയുന്നത് അമിതമായതിന്നാണ്. അതുകൊണ്ട് ഈ വകുപ്പിൽ അമിതമായതിനെ മഹാഭൂതങ്ങൾ എന്നു പറയുന്നു. പ്രവർത്തനം കാറ്റാണ്. ശബ്ദം ആകാശത്തുനിന്നു കേൾക്കുന്നു. അതിലുള്ള ചൂടിനെ അഗ്നി എന്നു പറയുന്നു. അതിലുള്ള ദ്രവാംശം-രസം-ജലമെന്നു പറയുന്നു. അതിലുള്ള കട്ടിയുള്ള വസ്തുക്കൾ മാംസം, അസ്ഥി എന്നിവ പൃഥിവി (ഭൂമി) എന്നു പറയുന്നു. ഇങ്ങനെ ജീവികളുടെയെല്ലാം ദേഹം നിർമ്മിക്കപ്പെട്ടിരിക്കുന്നത് അഞ്ചു ധാതുക്കൾകൊണ്ടാണ്. എല്ലാ ചരാചരവസ്തുക്കളും ഈ പഞ്ചഭൂതങ്ങളാൽ നിർമ്മിതമാണ്. ജീവിക്കുന്നവയുടെ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ഈ പഞ്ചഭൂതങ്ങളോടു ബന്ധപ്പെട്ടിരിക്കുന്നു. ചെവി ആകാശത്തുകൂടെ വരുന്ന ശബ്ദങ്ങളെ ഗ്രഹിക്കുന്നു. മൂക്ക് ഭൂമിയുടെ ഗന്ധത്തെ ഗ്രഹിക്കുന്നു. നാവ് ജലത്തിന്റെ സഹായത്തോടെ രസം അറിയുന്നു. കാറ്റ് സ്പർശനം, അറിയിക്കുന്നു. കണ്ണ് പ്രകാശം (അഗ്നി) മൂലം കാഴ്ച അറിയുന്നു."

ഭരദ്വാജൻ പറഞ്ഞു: "ഈ ചരാചരങ്ങളെല്ലാം പഞ്ചഭൂതങ്ങളോടു ചേർന്നതാണെങ്കിൽ അചരങ്ങളുടെ ദേഹത്തിൽ ഈ അഞ്ചു ധാതുവും കാണുന്നില്ലല്ലോ. ചൂടും ചേഷ്ടയും ഇല്ലാതെ ഘനത്വംപൂണ്ടിരിക്കുന്ന വൃക്ഷങ്ങളുടെ ദേഹത്തിൽ ഈ അഞ്ചു ധാതുവും ചേരുന്നില്ല. കേൾക്കുന്നില്ല, കാണുന്നില്ല, ഗന്ധവും രസവും അറിയുന്നില്ല, സ്പർശം അറിയുന്നില്ല. പിന്നെ, എങ്ങനെ അവയ്ക്ക് പഞ്ചഭൗതികത്വമുണ്ടെന്നു പറയാം? വൃക്ഷങ്ങളിൽ ദ്രവത്വമില്ല, അഗ്നിയില്ല, ഭൂമിയില്ല, വായുവില്ല, ആകാശമില്ല, ഈ നിലയ്ക്ക് മരങ്ങളിൽ ഭൗതികത്വമില്ലെന്നാണ് എന്റെ അഭിപ്രായം. എന്റെ അഭിപ്രായം തെറ്റാണോ?"

ഭൃഗു പറഞ്ഞു: "നിന്റെ അഭിപ്രായം ശരിയല്ല, ഘനങ്ങളായ വൃക്ഷങ്ങൾക്ക് ആകാശമുണ്ട്. അതിൽ യാതൊരു സംശയവുമില്ല. അതുകൊണ്ടാണ് അവയിൽ പുഷ്പവും ഫലവും ഉണ്ടാകുന്നത്. ചൂടുകൊണ്ട് വൃക്ഷത്തിന്റെ ഇലയും തൊലിയും വാടുന്നു. പൂവും കായും കൊഴിയുന്നു. ഈ നിലയ്ക്ക് അതിൽ അഗ്നിയും ഉണ്ട്. സ്പർശവുമുണ്ട്. കാറ്റ്, തീയ്, ഇടിനാദം എന്നിവയാൽ പൂവും കായും കൊഴിയും. ചെവികൊണ്ടാണല്ലോ ജീവികൾ ശബ്ദം കേൾക്കുന്നത്. എന്നാൽ, വൃക്ഷങ്ങളും ചെവി കൂടാതെതന്നെ ശബ്ദം കേൾക്കുന്നുണ്ട്. വൃക്ഷങ്ങളും ചെടികളും കണ്ണില്ലെങ്കിലും കാണുന്നുണ്ട്. വള്ളി വൃക്ഷത്തെ ചുറ്റുന്നു. അങ്ങനെ ചുറ്റിക്കയറുവാൻ ലതയ്ക്ക് കാഴ്ചയില്ലാതെ പറ്റുകയില്ല. കണ്ണില്ലാത്തോന് മാർഗ്ഗം കാണുവാൻ സാദ്ധ്യമല്ലല്ലോ. അതുകൊണ്ട് മരങ്ങളും കാണുന്നുണ്ട്. പുണ്യങ്ങളും അപുണ്യങ്ങളുമായ ഗന്ധങ്ങളും പലതരം ധൂമങ്ങളുമേറ്റ് രോഗം വിട്ട് വൃക്ഷങ്ങൾ പൂക്കുന്നു. അതുകൊണ്ട് വൃക്ഷങ്ങൾ ഗന്ധം മൂക്കുകൊണ്ടല്ലെങ്കിലും മറ്റുവിധത്തിൽ ഘ്രാണിച്ച് അറിയുന്നുണ്ട്. അവ പാദംകൊണ്ട് ജലം പാനം ചെയ്യുന്നു. അതിന്നു വ്യാധിയുണ്ടാകുന്നു. വ്യാധിക്കു വേണ്ട ചികിത്സയും അവ തന്നത്താനെ ചെയ്യുന്നു. ആ നിലയ്ക്ക് വൃക്ഷത്തിന്നു രസമറിയുവാനും മറ്റുമുള്ള നാവുണ്ടെന്നറിയാം. വളഞ്ഞ താമരത്തണ്ടിലൂടെ വെള്ളം കയറുന്നവിധം വായുവിന്റെ സഹായത്തോടെ വൃക്ഷം വെള്ളം വലിച്ചുകുടിക്കുന്നു. വലിച്ചുകുടിക്കുവാൻ വായുകൂടാതെ പറ്റില്ലല്ലോ. വൃക്ഷങ്ങൾക്ക് സുഖവും ദുഃഖവും ഉണ്ട്. അവ മുറിച്ചാലും പൊടിക്കുന്നു. അതുകൊണ്ട് വൃക്ഷങ്ങളിൽ ജീവൻ ഉണ്ടെന്നും ധരിക്കണം. വൃക്ഷങ്ങൾ ചൈതന്യമില്ലാത്തവയല്ല. വൃക്ഷം വലിച്ചെടുക്കുന്ന വെള്ളവും ആഹാരവും തീയും കാറ്റും അതിൽ ജനിക്കുന്നു. അങ്ങനെ ആഹാരപരിണാമം ഉണ്ടാവുകയാൽ സ്നേഹവും വൃദ്ധിയും അതിൽ ഉണ്ടാകുന്നുണ്ട്. എല്ലാ ജംഗമവർഗ്ഗത്തിലും അവയുടെ ദേഹത്തിൽ അഞ്ചു ധാതുക്കളും പ്രത്യേകം വേർതിരിച്ചു ദേഹത്തെ ചേഷ്ടിപ്പിക്കുന്നവിധം സ്ഥിതിചെയ്യുന്നു. അവകൊണ്ടാണ് ദേഹം ചേഷ്ടിക്കുന്നത്. തൊലി, മാംസം, അസ്ഥി, മജ്ജ, സ്നായു ഇവ തമ്മിൽ ചേർന്ന് പൃഥിവീമയമായി സ്ഥിതിചെയ്യുന്നു. അഗ്നി, ക്രോധം, കണ്ണ്, ഊഷ്മാവ് (ആന്തരികമായ ചൂട്) എന്നിവയാണ് തേജസ്സ്. അതേവിധം ഭക്ഷണം ദഹിപ്പിക്കുന്ന അഗ്നി. ഇങ്ങനെ ആഗ്നേയം അഞ്ചാണ്. ഇവ എല്ലാ ജീവികളിലും സ്ഥിതിചെയ്യുന്നു. ശ്രോത്രം, ഘ്രാണം, വായ്, കരൾ, കോഷ്ഠം ഇവ ആകാശം എന്ന ഭൂതത്തിൽനിന്ന് പ്രാണികൾക്കു ലഭിക്കുന്നു. ഇങ്ങനെയാണ് ദേഹത്തിൽ അഞ്ചു ധാതുക്കൾ ചേർന്നിരിക്കുന്നത്.?

കഫം, പിത്തം, വിയർപ്പ്, വസ, ചോര ഇങ്ങനെ പ്രാണികൾക്ക് ദേഹത്തിൽ അഞ്ചുവിധത്തിൽ ജലം സ്ഥിതിചെയ്യുന്നു. പ്രാണൻ എന്ന വായുവാൽ പ്രാണൻ ഉൾക്കൊള്ളുന്നു. വ്യാന

നാൽ തള്ളുന്ന അപാനൻ കീഴ്പോട്ടുപോകുന്നു. സമാനൻ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. ഉദാനവായുവാൽ ഉച്ഛ്വസിക്കുന്നു ഇങ്ങനെ അഞ്ചുവായുക്കൾ ജീവിയെ ചേഷ്ടിപ്പിക്കുന്നു.

ഭൂമിയാൽ മൂക്ക് ഗന്ധമറിയുന്നു. അംഭസ്സിനാൽ നാവ് രസമറിയുന്നു. കണ്ണുകൊണ്ട് ജ്യോതിസ്സിനാൽ രൂപമറിയുന്നു. ത്വക്ക് വായുവിനാൽ സ്പർശം ഏല്ക്കുന്നു. ഗന്ധം, സ്പർശം, രസം, രൂപം, ശബ്ദം എന്നിവ ഗുണങ്ങളാകുന്നു. ആ ഗന്ധത്തിന്റെ, ഇനി വിസ്തരിച്ച്, ഗുണങ്ങളെപ്പറയാം. ഗന്ധം ഇഷ്ടമായതും, അനിഷ്ടമായതും, മധുരം, എരിവ് ഇങ്ങനെ പലവിധത്തിൽ അറിയുന്നു. നിർഹാരി സമ്മിതം, സ്നിഗ്ദ്ധം, രൂക്ഷം, വിശദം ഇങ്ങനെയും ഉണ്ട്. ഇമ്മാതിരി പത്തൊമ്പതുവിധം പാർത്ഥിവമായി ഗന്ധമുണ്ടെന്നു പറയാം. ഇതാണ് ഗ്രന്ഥവിസ്തരം. ജ്യോതിസ്സ് കണ്ണുകൊണ്ടു കാണുന്നു. വായുവാൽ സ്പർശം അറിയുന്നു. ശബ്ദം, സ്പർശം, രൂപം, രസം ഇവ ഗുണങ്ങളാകുന്നു. ഇനി രസജ്ഞാനമെന്തെന്ന് ഞാൻ പറയാം. അതു ഭവാൻ മനസ്സിരുത്തി കേൾക്കുക.

രസം പലവിധത്തിലുണ്ടെന്ന് മഹാശയന്മാരായ മഹർഷിമാർ പറയുന്നു. സ്വാദ്, അമ്ലം, ലവണം, തിക്തം, ഊഷണം, കഷായം (മധുരം, പുളി, ഉപ്പ്, കയ്പ്, എരിവ്, ചവർപ്പ്) ഈ ആറു വിധത്തിൽ പറയുന്ന എല്ലാ രസവും ജലമയമാണ്. ശബ്ദം, സ്പർശം, രൂപം എന്നിങ്ങനെ മൂന്നു ഗുണങ്ങൾ ജ്യോതിസ്സിന്നുണ്ട്. ജ്യോതിസ്സാണ് രൂപങ്ങൾക്കു കാഴ്ചതരുന്നത്. രൂപം പലവിധത്തിലാണ്. ഹ്രസ്വം, ദീർഘം, സ്ഥൂലം, വർത്തുളം, ചതുരശ്രം, ശുക്ലം, കൃഷ്ണം, രക്തം, നീലം, പീതം, അരുണം, കഠിനം, ചിക്കണം, ശ്ലക്ഷ്ണം, പിച്ഛിലം, മൃദു, ദാരുണം ഇങ്ങനെ ജ്യോതിസ്സിന്റെ രൂപഗുണം പതിനാറുവിധമാണ്. വായവ്യമായ ഗുണമാണ് സ്പർശം. സ്പർശം, പലവിധത്തിലുണ്ട്. ഉഷ്ണം, ശീതം, സുഖം, സ്നിഗ്ദ്ധം, വിശദം, ഖരം, ശ്ലക്ഷ്ണം, ലഘു, ഗുരു ഇവയാണ് അവ. വായുവിൽ രണ്ടു ഗുണങ്ങളുണ്ട്. ശബ്ദം, സ്പർശം എന്നിവ ഇങ്ങനെ വായവ്യമായ ഗുണം പതിനൊന്നാണ്.

ആകാശത്തിന്നു ശബ്ദം എന്ന ഒരു ഗുണമേയുള്ളു. ആ ശബ്ദത്തിന്റെ പലവിധവിസ്താരത്തെ പറയാം. അവ കേൾക്കുക. ഷഡ്ജർഷഭങ്ങൾ, ഗാന്ധാരം, മദ്ധ്യമം, ധൈവതം, പഞ്ചമം, നിഷാദം ഇങ്ങനെ ആകാശസംഭവമായ ശബ്ദം ഏഴുവിധമാണ്. ആകാശസംഭവമായി പല മട്ടിൽ ശബ്ദങ്ങളുണ്ട്. ഐശ്വര്യത്തോടുകൂടി നില്ക്കുന്ന പടഹാദികളായ ശബ്ദങ്ങൾ, മൃദംഗം, ഭേരി, ശംഖം എന്നിവ. ഇടിവെട്ട്, തേരൊലി ഈമാതിരി ശബ്ദവും, പ്രാണികളും പ്രാണികളല്ലാത്തവയും കേൾക്കുന്നു. ഇവയെല്ലാം വിഷയമാണെന്നു പറഞ്ഞു. ഇങ്ങനെ ആകാശസംഭവമായി പല ശബ്ദങ്ങളുണ്ട്. ആകാശജമായ ശബ്ദങ്ങൾ വായുഗുണത്തോടു മിശ്രമായിട്ടാണ് ഉണ്ടാകുന്നത്. ശ്രോത്രേന്ദ്രിയത്തിന്നു കേടില്ലെങ്കിൽ ഇവ അറിയാം. തകരാറുണ്ടെങ്കിൽ അറിയുകയില്ല. എപ്പോഴും ധാതുക്കൾ ധാതുക്കളെ പോഷിപ്പിക്കുന്നു. ജലം, അഗ്നി, വായു എന്നിവ ദേഹികളിൽ വിടാതെ നില്ക്കുന്നു. ഇവയാണ് ദേഹത്തിന്നു മൂലമായിട്ടുള്ളത്. ഇവ പ്രാണവ്യാപികളാകുന്നു."

**185. ഭൃഗുഭരദ്വാജസംവാദം – ശരീരത്തിൽ അഗ്നിവായുക്കളുടെ സ്ഥിതി –** ഭരദ്വാജൻ പറഞ്ഞു: "എങ്ങനെയാണ് ശാരീരികമായ അഗ്നി-ചൂട്—ശരീരത്തിൽ പ്രവേശിച്ച് അവിടെ അധിവസിക്കുന്നത്? എങ്ങനെയാണ് വായു അതിന്നു പെരുമാറാനുള്ള സ്ഥലം നേടുന്നത്? എങ്ങനെയാണ് വായു ചേഷ്ടിപ്പിക്കുന്നത്?"

ഭൃഗു പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, വായുവിന്റെ ഗതി എങ്ങനെയാണെന്ന് ഞാൻ പറയാം. പ്രാണികളുടെ ദേഹങ്ങൾ എങ്ങനെയാണ് ചേഷ്ടിപ്പിക്കുന്നതെന്നും ഹേ അനഘാശയാ, ഞാൻ പറയാം. ദേഹത്തെ രക്ഷിച്ചുകൊണ്ട് അഗ്നി മൂർദ്ധാവിൽ നില്ക്കുന്നു. പ്രാണൻ അഗ്നിയോടുകൂടി മൂർദ്ധാഗ്നികളിൽ നിന്നുകൊണ്ടു ചേഷ്ടയെ ഉണ്ടാക്കുന്നു. ആ ജീവി സർവ്വഭൂതാത്മപുരുഷനായ സനാതനനാകുന്നു. മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവ എല്ലാ ഭൂതങ്ങൾക്കും വിഷയങ്ങളാകുന്നു.

ഇങ്ങനെ പ്രാണികൾക്കൊക്കെ എല്ലാവിധത്തിലുമുള്ള ചേഷ്ടകൾ പ്രാണനാൽ ഉണ്ടാകുന്നു; പ്രാണവായുവിനാൽ പ്രവർത്തിക്കുന്നു. സമാനൻ എന്ന വായുവിന്റെ ഗതിയാൽ ഇന്ദ്രിയങ്ങൾ വർത്തിക്കുന്നു. അപാനൻ വസ്തിഗുദംമൂലം ഇവയോടു ചേർന്നുനില്ക്കുന്ന അഗ്നിയോടു ചേർന്നു വർത്തിക്കുന്നു. മലമൂത്രങ്ങളെ കൊണ്ടുനടക്കുന്നത് അപാനനാണ്. പ്രയത്നം, ക്രിയ, ഊക്ക് എന്നീ മൂന്നിലും നില്ക്കുന്നവനാണ് ഉദാനൻ എന്ന വായു എന്ന് അദ്ധ്യാത്മജ്ഞന്മാരായ ജനങ്ങൾ പറയുന്നു. എല്ലാ സന്ധുക്കളിലുമായി നില്ക്കുന്നവനും, മനുഷ്യദേഹങ്ങളിൽ ആഴുന്നവനുമായ വായു വ്യാനനാകുന്നു. സമാനന്റെ പ്രേരണമൂലം അഗ്നി ധാതുക്കളിലെത്തുന്നു. എല്ലാ ശരീരത്തിലുമുള്ള ചൂട് സമാനവായുവിന്റെ പ്രേരണയാലാണ് എല്ലായിടത്തുമെത്തുന്നത്. അങ്ങനെ ശരീരത്തിലിരുന്ന് ആ വായു പലതരത്തിലുള്ള, ജലമയവും മറ്റുമായ, ധാതുക്കളെ സമീകരിച്ചുനിർത്തുന്നു. അപാനനും പ്രാണനും മദ്ധ്യത്തിലിരിക്കുന്ന അഗ്നി പ്രാണാപാനവായുക്കളെ കൂട്ടിച്ചേർത്ത് ധമനികളിൽ രണ്ടു വായുക്കളുടേയും സഹായത്തോടെ, ദഹനംനടത്തുന്നു; എല്ലാ പ്രാണികളിലും അന്നം പചിക്കുന്നു.

വായ് മുതൽ ഗുദംവരെയുള്ള നാളമുണ്ട്. അതിൽനിന്നും അനവധി ശാഖകൾ ദേഹമാസകലം വ്യാപിച്ചുകിടക്കുന്നു. മുൻപു പറഞ്ഞ വിവിധതരത്തിലുള്ള വായുതള്ളിച്ചകൊണ്ട് മിശ്രിതമായിത്തീരുന്നു. പ്രാണനിൽ സ്ഥിതിചെയ്യുന്ന ചൂടിനെ ഊഷ്മാവെന്നു പറയുന്നു. ഈ അഗ്നിയാണ് ദേഹികളിലെല്ലാം ദഹനം നടത്തുന്നത്. അഗ്നിവാഹകനായ പ്രാണവായു ഗുദാന്തം വരെ ഇറങ്ങിച്ചെല്ലുന്നു. ഗുദാന്തത്തിൽ തടയപ്പെട്ട് അവൻ പിന്നെ മേല്പോട്ടു പോകുന്നു. മടങ്ങിവന്ന് ശിരസ്സിൽത്തന്നെ സ്ഥിതിചെയ്യുന്നു. വീണ്ടും അത് ഊഷ്മാവിനെ താഴോട്ടു വിടുന്നു. നാഭിക്കു താഴെയാണ് ദഹിച്ച വസ്തുക്കളുടെ ഇരിപ്പിടം (പക്വാശയം) നാഭിക്കു മുകളിലാണ് കഴിക്കുന്ന അന്നം സ്ഥിതിചെയ്യുന്ന ആമാശയം. നാഭിയുടെ മദ്ധ്യത്തിലാണ് എല്ലാ ശക്തിയും (ജീവചൈതന്യവും) ശരീരത്തെ താങ്ങിനിർത്തുന്നത്, സ്ഥിതിചെയ്യുന്നത്. പ്രാണാദ്യമായ പത്തുതരം വായുവാൽ പ്രേരിപ്പിക്കപ്പെട്ട് മുമ്പുപറഞ്ഞ കുഴലുകൾ, ഹൃദയത്തിൽനിന്നും ശാഖകളായി പിരിയുന്നു, അന്നരസങ്ങളെ മേലോട്ടും കീഴോട്ടും തലങ്ങും വിലങ്ങും എത്തിക്കുന്നു. വായ് മുതൽ ഗുദംവരെയുള്ള നാളംമാർഗ്ഗമായാണ് സമന്മാരും ജിതക്ലമന്മാരുമായ ധീരയോഗികൾ ആത്മാവെ മൂർദ്ധാവിൽ കയറ്റി ബ്രഹ്മപദം നേടുന്നത്. ഇപ്രകാരം ദേഹികളിൽ എല്ലായിടത്തും പ്രാണാപാനനിവേശിതമായി നിത്യവും കുലത്തിൽവെച്ചപോലെ അഗ്നി ജ്വലിച്ചുകൊണ്ടിരിക്കുന്നു."

**186. ഭൃഗുഭരദ്വാജസംവാദം – ജീവസത്തെപ്പറ്റിയുള്ള വിവരണം –** ഭരദ്വാജൻ പറഞ്ഞു: "വായുവാണ് പ്രാണൻ നിലനിർത്തുന്നതെങ്കിൽ, വായുവാണ് നമ്മൾക്ക് ശ്വസിക്കുവാനും പ്രവർത്തിക്കുവാനുമുള്ള കഴിവ് ഉണ്ടാക്കുന്നതെങ്കിൽ, പിന്നെ ജീവൻകൊണ്ട് എന്തു കാര്യം? ജീവൻ ആവശ്യമില്ല, വേറെ ജീവൻ ഇല്ലെന്നാണ് എന്റെ അഭിപ്രായം. ചൂടിന്റെ ഭാവമാണല്ലോ ആഗ്നേയം. ആ അഗ്നിയാണല്ലോ ഭക്ഷണം പചിപ്പിക്കുന്നത്. അങ്ങനെ അഗ്നിയാണ് നാം കഴിക്കുന്ന ഭക്ഷണത്തെ പാകപ്പെടുത്തി ശരീരം നിലനിർത്തുന്നതെങ്കിൽ, ചൈതന്യം കൊടുക്കുന്നതെങ്കിൽ, പിന്നെ ജീവൻ എന്ന വസ്തു എവിടെയാണ്? എന്താണ്? എന്തിനാണ്? ഇതിനെപ്പറ്റിയുള്ള ചിന്ത അനാവശ്യമാണ്!

ചത്തുപോകുന്ന ജന്തുവിന്റെ ജീവൻ കാണപ്പെടുന്നില്ല. തീർച്ചയാണ്. അങ്ങനെ ഒന്നുണ്ടെങ്കിൽ അനുഭവപ്പെടേണ്ടതല്ലേ? വായു ജീവിയെ വിടുന്നു, ചൂട് നശിക്കുകയും ചെയ്യുന്നു. അപ്പോൾ ജീവി ചത്തു എന്നു പറയുന്നു. അതിലപ്പുറം എന്തുണ്ട്?

അങ്ങനെ ജീവൻ എന്നു പറയുന്നത് വെറും വായു മാത്രമല്ലാതെ മറ്റൊന്നുമല്ലെങ്കിൽ, ജീവൻ വായുവിനെ മാത്രം ആശ്രയിച്ചാണ് കാണപ്പെടുന്നതെങ്കിൽ, അതു പുറമെയുള്ള വായുമണ്ഡലംതന്നെയായിട്ടല്ലേ കാണാൻ കഴികയുള്ളു? ജീവികളിൽനിന്ന് ആ വായു പുറത്തുപോയാൽ അത് വായുവിന്റെ സമുദ്രമായ വായുമണ്ഡലത്തിൽ ചേർന്നുപോകുന്നു. ജീവൻ വായുവിനെ അവലംബിച്ചാണ് നില്ക്കുന്നതെങ്കിൽ, ആ ജീവൻ ശരീരത്തിൽനിന്ന് വായു വിരമിക്കുന്നതോടുകൂടി അവസാനിക്കുകയാണെങ്കിൽ, ആ വായു പുറമേയുള്ള വായുവിന്റെ ഒരംശത്തോടു ചേർന്നുപോകുന്നുവെങ്കിൽ, ജലം സമുദ്രത്തിലെന്നപോലെ ചേർന്നു പോകുന്നുവെങ്കിൽ, ആ വായുവിന്ന് ഒരു സ്ഥാനചലനം ബാധിച്ചു എന്നുമാത്രമേ പറഞ്ഞുകൂടൂ!

നാം കുറച്ചു വെള്ളമെടുത്തു കിണറ്റിലേക്കൊഴിച്ചാൽ അത് കിണറ്റിലെ ജലവുമായി ലയിക്കുന്നു. അല്ലെങ്കിൽ ഒരു കത്തുന്ന കൊള്ളിയെടുത്ത് അഗ്നികുണ്ഡത്തിലേക്കെറിഞ്ഞാൽ ആ കൊള്ളിയിലെ അഗ്നി ആ കാളുന്ന അഗ്നിയോടുചേർന്നു ലയിക്കുന്നു. ആ ജലത്തിന്റേയും കൊള്ളിയിലെ അഗ്നിയുടേയും വ്യക്തിത്വം നശിക്കുന്നു. 'അതു വേറെ, ഇതു വേറെ' എന്നു പറയുവാൻ പറ്റാത്തമട്ടിൽ ഒന്നാകുന്നു. അങ്ങനെ ജീവൻ എന്നത് വായുവാണെങ്കിൽ, ഒരു ജീവി ചത്താൽ, ആ വായു പുറമേയുള്ള ആ വായു സമുദ്രത്തിൽ ചേർന്നുപോകുന്നു. ഈ നിലയ്ക്കു ചിന്തിക്കുമ്പോൾ എവിടെയാണ് ജീവൻ?

ജീവികളുടെ ശരീരത്തിൽ ജീവൻ, പഞ്ചഭൂതസഞ്ചിതമാണെന്നു പറയുന്നു. ജീവൻ എവിടെയാണ്! അഞ്ചിലൊന്ന് വിട്ടാൽ നാലെണ്ണവും ചേർന്നുനില്ക്കുകയില്ല. ജീവി ഭക്ഷിച്ചില്ലെങ്കിൽ ശരീരത്തിലെ ജലാംശം വറ്റിപ്പോകും. ശ്വസിച്ചില്ലെങ്കിൽ വായുവും പോകും. വിസർജ്ജനം നടത്താഞ്ഞാൽ ആകാശവും നഷ്ടപ്പെടും. ഉണ്ണാതിരുന്നാൽ അഗ്നിയും കെട്ടുപോകും. വ്യാധി, വ്രണം എന്നിവയുടെ പരിക്ലേശം ബാധിച്ചാൽ ഭൂമിയുടെ അംശവും നശിക്കും. ഇങ്ങനെ ഈ പഞ്ചഭൂതങ്ങളിൽ ഒന്നു വിട്ടുപോയാൽ മറ്റുള്ള നാലെണ്ണവും തകരാറിൽപ്പെടും. അങ്ങനെ അവയഞ്ചും അഞ്ചായി പിരിഞ്ഞു പോകുമ്പോൾ പിന്നെ ജീവൻ എവിടേക്കു പോകുന്നു? ഇതെല്ലാം വിട്ട ജീവൻ പിന്നെ അറിയുന്നതെങ്ങനെ? എങ്ങനെയാണ് അറിയുക? എങ്ങനെയാണ് കേൾക്കുക? എങ്ങനെയാണ് ജീവൻ സംസാരിക്കുക?

ഒരുത്തൻ ഒരു ബ്രാഹ്മണന്ന് ഒരു പശുവിനെ ദാനംചെയ്ത് പറയുന്നു: 'ഈ പശു പരലോകത്തിൽ എന്നെ കയറ്റട്ടെ' എന്ന്. ആ പശു ചത്തുപോയാൽ അത് പിന്നെ ആരെ കയറ്റുവാൻപോകുന്നു? പശുവിനെ വാങ്ങിക്കുന്നവനും പശുവിനെ കൊടുക്കുന്നവനും ഒരുപോലെ ഈ ലോകത്തിൽത്തന്നെ കിടന്നു ചാകുന്നു. അവസാനിക്കുന്നു! പിന്നെ അവർ എവിടെവെച്ച് തമ്മിൽ കാണുമെന്നാണ് പറയുന്നത്? പക്ഷി കൊത്തിക്കീറി തിന്നുപോയവനും, മലയിൽനിന്നു വീണ് നൂറായി തകർന്നു ചത്തവനും, തീയിൽ വെന്ത് വെണ്ണീറായവനും പിന്നെ ജീവൻ എവിടെനിന്നു കിട്ടുന്നു! കഴിഞ്ഞതൊക്കെ കഴിഞ്ഞതുതന്നെ! മുറിച്ചിട്ട മരത്തിന്റെ വേര് വെട്ടിക്കളഞ്ഞാൽ പിന്നെ എങ്ങനെ ആ മരം പൊടിക്കും? ആ മരത്തിന്റെ വിത്ത് മുളയ്ക്കും? എന്നാൽ ചത്തവൻ വീണ്ടും വരുമോ?

ബീജങ്ങൾ ഉണ്ടായത് ഇങ്ങനെ വംശം നിലനില്ക്കാനാണ്. ഈ പ്രപഞ്ചം ഈ ബീജങ്ങളുടെ പരമ്പരജന്മത്തിന്റെ ഫലമാണ്. ചത്തവരെല്ലാം ചത്തവർതന്നെ. കഴിഞ്ഞതൊക്കെ നശിച്ചതുതന്നെ! ബീജത്തിൽനിന്നു ബീജമുണ്ടാകും. അതു മാത്രമേ പ്രമാണമായിട്ടുള്ളൂ."

**187. ഭൃഗുഭരദ്വാജസംവാദം - ജീവന്റെ അസ്തിത്വവും നിത്യത്വവും -** ഭൃഗു പറഞ്ഞു: "അല്ലയോ ഭരദ്വാജാ, ജീവന്നു നാശമില്ല. നാം ചെയ്യുന്ന ദാനത്തിന്നും, നാം ചെയ്യുന്ന കർമ്മത്തിന്നും നാശമില്ല എന്ന് നീ ധരിക്കുക. പ്രാണികൾ മരിച്ചാൽ അവ മറ്റൊരു ദേഹത്തെ പ്രാപിക്കുന്നു. ദേഹം മാത്രമാണ് നശിക്കുന്നത്. ദേഹത്തിൽ നില്ക്കുന്ന ജീവൻ ദേഹം നശിച്ചാലും നശിക്കുകയില്ല. ചമത വെന്ത് ദഹിച്ചാലും അഗ്നി പിന്നെയും കാണുന്നില്ലേ? അതുപോലെയാണെന്ന് ധരിക്കുക."

ഭരദ്വാജൻ പറഞ്ഞു: "പ്രാണിയുടെ ദേഹം നശിച്ചാലും ജീവൻ നശിക്കുകയില്ല. വിറക് നശിച്ചാലും തീ നശിക്കുകയില്ല എന്ന് പറഞ്ഞുവല്ലോ. വിറകെല്ലാം കത്തിക്കഴിഞ്ഞാൽ അഗ്നിയും നശിക്കുകയില്ലേ? വിറകു തീർന്ന അഗ്നി കെട്ടുപോയെന്നുതന്നെ ഞാൻ വിചാരിക്കുന്നു. പിന്നെ ആ അഗ്നിക്ക് യാതൊരു പ്രവർത്തിയും കാണുന്നില്ല. അത് ഉണ്ടെന്നുള്ളതിന് യാതൊരു തെളിവുമില്ല. അതിന്ന് സ്ഥിതിചെയ്യുവാൻ ഒരു സ്ഥാനവും സ്ഥലവും കാണുന്നില്ല. പിന്നെ അഗ്നിയുണ്ടെന്നു വിചാരിക്കുന്നതിൽ യാതൊരു ന്യായവുമില്ല. അത്തരത്തിൽ മരിച്ച മനുഷ്യന്റെ ജീവന്റെ അസ്തിത്വവും ഞാൻ കാണുന്നില്ല."

ഭൃഗു പറഞ്ഞു: "വിറകെല്ലാം തീർന്നുപോയാലും, അഗ്നിയെ കാണാതെയായാലും സുദുർഗ്രാഹ്യനായി. നിരാശ്രയനായി, അവൻ ആകാശത്തു സ്ഥിതിചെയ്യുന്നുണ്ട്. അപ്രകാരം ഉടൽ വെടിഞ്ഞാൽ ജീവൻ ആകാശത്തിന്റെമാതിരി സൂക്ഷ്മത നിമിത്തം ജ്യോതിസ്സുപോലെ അറിയാത്തതായിത്തീരുന്നു. പ്രാണങ്ങളെ താങ്ങുന്ന അഗ്നിയാണ് ജീവൻ എന്നു നീ ധരിക്കുക. വായു ധരിക്കുന്ന അഗ്നി ഉച്ഛ്വാസം തടഞ്ഞാൽ പൊയ്ക്കളയും. ആ ശരീരാഗ്നി പോയാൽ പിന്നെ ദേഹം അചേതനമായി അതു പതിച്ച് ഭൂമിയെന്ന ഭൂതമായി പരിണമിക്കുന്നു. അതിന്ന് ആശ്രയം ഊഴിയാണ്. മണ്ണോടു മണ്ണുചേരുന്നു. എല്ലാ ചരാചരങ്ങളിലുമുള്ള വായു വായുവിലും ചേരുന്നു. അഗ്നി വായുവിനെ പിന്തുടരുന്നു. ഈ പറഞ്ഞ മൂന്നു ഭൂതവും (ആകാശം, വായു, അഗ്നി) തമ്മിൽ ചേരുന്നു. മറ്റു രണ്ടെണ്ണം വെള്ളവും പൃഥിവിയും തമ്മിൽ ചേർന്ന് മണ്ണായി നില്ക്കുന്നു. വായുവുള്ളേടത്ത് ആകാശമുണ്ട്. വായുവുള്ളേടത്ത് അഗ്നിയുമുണ്ട്. അവയ്ക്ക് സ്വരൂപങ്ങളില്ല. അവ ഏതു ദേഹത്തെ പ്രാപിച്ചിരിക്കുന്നുവോ ആ ദേഹിയുടെ രൂപം അവയ്ക്ക് കാണുന്നു എന്നു മാത്രം."

ഭരദ്വാജൻ പറഞ്ഞു: "ദേഹികൾക്കു രൂപമുണ്ട്. ദേഹത്തെ ആശ്രയിക്കുന്ന പഞ്ചഭൂതങ്ങൾക്കും അവയുടെ ആശ്രയസ്ഥാനമായ ദേഹത്തിന്റെ രൂപം കാണാമെന്നു പറയുന്നു. അങ്ങനെയാണെങ്കിൽ പിന്നെ ജീവന്റെ രൂപം എങ്ങനെയിരിക്കുമെന്നറിഞ്ഞാൽക്കൊള്ളാം. എന്താണ് ജീവന്റെ ലക്ഷണം? അനഘാശയാ, പറഞ്ഞുതന്നാലും! ശരീരങ്ങൾ പഞ്ചഭൂതങ്ങൾകൊണ്ടുണ്ടാക്കപ്പെട്ടതാണല്ലോ. അവ അഞ്ചു പ്രവർത്തനങ്ങളിൽ വ്യാപൃതവുമാണല്ലോ. അഞ്ചു വിജ്ഞാനം നല്കുന്നവയുമാണല്ലോ. ജീവികളുടെ ഉടലിന്റെ മട്ടെന്താണ്? ജീവന്റെ മട്ടെന്താണ്? അവ കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

മാംസം, രക്തം, ഞരമ്പ്, അസ്ഥി, മേദസ്സ് ഇവ ചേർന്നതായ ദേഹം ഉടച്ചുതകർത്തു നോക്കിയാൽ അതിന്റെ ഉള്ളിലിരിക്കുന്ന ജീവനെ കാണുകയില്ല. പഞ്ചഭൂതസഞ്ചിതമായ ഈ ഉടൽ ജീവനില്ലാത്തതാണെങ്കിൽ ശരീരം, മനസ്സ് ഇവയുടെ ക്ലേശവും വേദനയും ആർക്കറിയുവാൻ കഴിയും? ജീവിക്കുന്നവ പറഞ്ഞാൽ ചെവികൊണ്ടു കേൾക്കുന്നുണ്ട്. ചെവിയാൽ അത് മനസ്സുവെച്ചില്ലെങ്കിൽ കേൾക്കുകയില്ല. അതുകൊണ്ട് ജീവന്റെ ആവശ്യം കാണുന്നില്ല. കാണേണ്ടതെല്ലാം മനസ്സുവെച്ചുനോക്കുമ്പോൾ കണ്ണുകൊണ്ടു കാണുവാൻ കഴിയും. മനസ്സ് കലങ്ങിമറിഞ്ഞ് മറ്റു കാര്യങ്ങൾ ചിന്തിച്ചിരുന്നാൽ കണ്ടാലും കണ്ണ് കാണുകയില്ല. അങ്ങനെ കാണുകയില്ല. വാസന അറിയുകയില്ല. കേൾക്കുകയില്ല, പറയുകയില്ല, രസമറിയുകയില്ല, സ്പർശമറിയുകയില്ല. മനസ്സിരുത്താഞ്ഞാൽ ഒന്നും അറിയുകയില്ല. ഉറങ്ങുന്നവൻ ഒന്നും അറിയുന്നില്ലല്ലോ. ഹർഷിക്കുന്നത് ആര്? കോപിക്കുന്നത് ആര്? കേഴുന്നത് ആര്? പേടിക്കുന്നത് ആര്? ഇച്ഛിക്കുന്നതും ഓർക്കുന്നതും ദ്വേഷിക്കുന്നതും വാക്കിനെ ഉച്ചരിക്കുന്നതും ഇതിൽ ആരാണ്?

ഭൃഗു പറഞ്ഞു: "ശരീരത്തിനുള്ളിൽ പഞ്ചഭൂതാത്മകമായ മനസ്സിനേയും ഒരു ഇന്ദ്രിയമായി അറിയുക. ശരീരത്തിൽ

അതാണ് മറ്റെല്ലാ ഇന്ദ്രിയങ്ങളേയും ഗ്രഹിക്കുന്നത്. എന്തെന്നാൽ, ശരീരത്തെ സചേഷ്ടമായി നിലനിർത്തുന്നത് അന്തരാത്മാവു മാത്രമാണ്. അവൻ ഗന്ധം, രസം, ശബ്ദം, സ്പർശം, രൂപം എന്നീ ഗുണങ്ങളെയെല്ലാം ഗ്രഹിക്കുന്നു.

പഞ്ചാത്മകനും പഞ്ചഗുണങ്ങൾ കാണുന്നവനുമാണ് അവൻ. ദേഹത്തിലെങ്ങും അന്തരാത്മാവ് സ്ഥിതിചെയ്യുന്നുണ്ട്. അവൻ സുഖത്തേയും ദുഃഖത്തേയും കാണുന്നു. അവൻ പോയാൽ ദേഹം ആവകയൊന്നും അറിയുന്നില്ല.

അഗ്നിക്ക് രൂപവും സ്പർശവും ഊഷ്മാവും പോകുന്നസമയത്ത്, ശരീരാഗ്നി നശിക്കുമ്പോൾ, അന്തരാത്മാവ് ദേഹം ത്യജിക്കുന്നു. അപ്പോൾ ശരീരം നശിക്കുന്നു.

ഈ കാണുന്നതെല്ലാം, പ്രപഞ്ചം മുഴുവൻ, ജലമയമാണ്. ആ ജലത്തിൽ മാനസൻ എന്ന അന്തരാത്മാവ് വസിക്കുന്നുണ്ട്. ആ അന്തരാത്മാവാണ് ബ്രഹ്മാവിനെ സൃഷ്ടിച്ചവൻ. അവൻ എല്ലാറ്റിലും വിളങ്ങുന്നു.

ആ അന്തരാത്മാവിനെ പ്രകൃതിഗുണങ്ങളാൽ സംയുക്തനാകുന്നതുകൊണ്ട് ക്ഷേത്രജ്ഞൻ എന്നു പറയുന്നു. പ്രാകൃതഗുണങ്ങളോടുകൂടിയ ആത്മാവാണ് ക്ഷേത്രജ്ഞൻ. പ്രകൃതിയുടെ മൂന്നു ഗുണങ്ങളിൽ നിന്നും വിമുക്തനാകുമ്പോൾ അവനെ പരമാത്മാവെന്നു പറയുന്നു. സർവ്വലോകഹിതാത്മാവായ ക്ഷേത്രജ്ഞനാണ് ആത്മാവ് എന്ന് നീ ധരിക്കുക. അവൻ ശരീരത്തിൽ, താമരയിൽ വെള്ളത്തുള്ളി എന്ന വിധം സ്ഥിതിചെയ്യുന്നു. സ്ഥൂലമോ സൂക്ഷ്മമോ ആയ ശരീരങ്ങളിൽ വർത്തിക്കുന്ന അവൻ അവകളിൽനിന്നും വിഭിന്നനാണ്. നിത്യവും ലോകഹിതം ചെയ്യുന്നവനായ അവൻ ക്ഷേത്രജ്ഞനാണെന്നു നീ അറിയുക. അവൻ സർവ്വഹിതകാംക്ഷിയായി നില്ക്കുമ്പോളാണ് തമസ്സ്, രജസ്സ്, സത്വം എന്നീ ഗുണങ്ങൾ അവനിലുണ്ടാകുന്നത് എന്നും നീ അറിയുക.

ആത്മാവിന്നു ബോധമുണ്ടെന്നും, അത് ജീവന്റെ ഗുണത്തോടൊപ്പം നില്ക്കുന്നുവെന്നും, ആത്മാവ് പ്രവർത്തിക്കുന്നുണ്ടെന്നും ആത്മാവിനെപ്പറ്റി അറിയുന്ന ജ്ഞാനികൾ പറയുന്നു. ആത്മാവ് ജീവനിൽനിന്നും വ്യത്യാസപ്പെട്ടതാണെന്നും അവൻ ഏഴു ലോകങ്ങളേയും സൃഷ്ടിച്ചു രക്ഷിക്കുന്ന പരമാത്മാവാണെന്നും പറയുന്നു. ശരീരം നശിച്ചതുകൊണ്ട് ഒരുത്തൻ നശിക്കുന്നില്ലെന്ന് അവൻ പറയുന്നു. ബുദ്ധിയില്ലാത്ത മനുഷ്യൻ പറയുന്നതാണ്.'അവൻ ചത്തുപോയി' എന്ന്. ജീവൻ മറ്റൊരു ദേഹത്തെ കൈക്കൊള്ളുകയാണ്. മരണം എന്നു പറയുന്നത് ഈ ദേഹമാറ്റത്തെയാണ്. അല്ലാതെ ആത്മാവിന്റെ മരണത്തെയല്ല. ആത്മാവിന്നു മരണമില്ല.

ഇങ്ങനെ എല്ലാ ജീവജാലത്തിലും അന്തരാത്മാവ് ഗൂഢമായി അധിവസിക്കുന്നു. മഹത്തായ സൂക്ഷ്മബുദ്ധികൊണ്ട് തത്ത്വദർശികൾ അതറിയുന്നു. രാത്രിയുടെ ആദ്യത്തിലും അന്ത്യത്തിലും യോഗം ശീലിക്കുന്ന ശുദ്ധരും മിതാശനന്മാരുമായ ബുധന്മാർ ഈ ആത്മാവിനെ ആത്മാവിൽക്കാണുന്നുണ്ട്. ചിത്തം തെളിഞ്ഞ് ശുഭവും അശുഭവുമായ കർമ്മം ഉപേക്ഷിച്ച്, തെളിഞ്ഞ ആത്മാവിൽ നില്ക്കുന്നതായാൽ അനന്തമായ സുഖം ലഭിക്കുന്നതാണ്.

ഉടൽതോറും നില്ക്കുന്ന മാനസാഗ്നിയാകുന്നു ജീവൻ എന്നു പറയുന്നത്. അതിനെത്തന്നെയാണ് പ്രജാസൃഷ്ടി എന്നു പറയുന്നത്; സൃഷ്ടികർത്താവും അതുതന്നെ. ആത്മവിശ്വാസത്തോടെ നിശ്ചയമായി അറിഞ്ഞ് ഞാൻ നിന്നോട് ഇതൊക്കെ പറഞ്ഞു."

**188. ഭൃഗുഭരദ്വാജസംവാദം - സമസ്തഭൂതങ്ങളുടേയും ഉൽപത്തി -** ഭൃഗു പറഞ്ഞു: "ആദ്യമായി പ്രജാപതികളാകുന്ന ബ്രാഹ്മണരെ, ആത്മതേജോമയന്മാരും ഭാസ്കരാദിസമപ്രഭന്മാരുമായ ബ്രാഹ്മണരെ, ബ്രഹ്മാവ് സൃഷ്ടിച്ചു. പിന്നെ സത്യം, തപം, ശാശ്വതമായ ധർമ്മം, ബ്രഹ്മം, ആചാരം, ശൗചം എന്നിവയെ സ്വർഗ്ഗത്തിന്നുവേണ്ടി ആ പ്രഭു സൃഷ്ടിച്ചു. ദേവന്മാർ, ദാനവന്മാർ, ഗന്ധർവ്വന്മാർ ,ദൈത്യന്മാർ, അസുരന്മാർ, മഹോരഗങ്ങൾ, യക്ഷരാക്ഷസനാഗങ്ങൾ, പിശാചുക്കൾ, മനുഷ്യർ, വിപ്രക്ഷത്രിയവൈശ്യന്മാർ, ശൂദ്രന്മാർ എന്നിവരേയും ധാതാവു സൃഷ്ടിച്ചു. എല്ലാ ഭൂതജാലങ്ങളേയും വർണ്ണങ്ങളേയും ബ്രഹ്മാവ് സൃഷ്ടിച്ചു.

ബ്രാഹ്മണർക്കു വെളുത്ത നിറവും ക്ഷത്രിയർക്കു ചുവപ്പുനിറവും വൈശ്യർക്കു മഞ്ഞനിറവും ശൂദ്രർക്കു കറുപ്പുനിറവും ബ്രഹ്മാവ് കല്പിച്ചു."

ഭരദ്വാജൻ പറഞ്ഞു: "നാലു വർണ്ണത്തിന്റേയും വർണ്ണം വർണ്ണംകൊണ്ടു തിരിക്കുകയാണെങ്കിൽ എല്ലാ വർണ്ണത്തിലും വർണ്ണം കലർന്നു കാണുന്നുണ്ടല്ലോ. അതു വർണ്ണസങ്കരംകൊണ്ടല്ലേ? കാമം, ക്രോധം, ഭയം, ലോഭം, ശോകം, ചിന്ത, വിശപ്പ്, ക്ഷീണം ഇവ എല്ലാവർക്കും ഉള്ളതല്ലേ? പിന്നെ വർണ്ണം തിരിച്ചതിന്റെ അർത്ഥമെന്താണ്? എന്തിന്നു തിരിച്ചു? വിയർപ്പ്, മലം, മൂത്രം, കഫം, പിത്തം, രക്തം ഇവ എല്ലാവരുടെ ദേഹത്തിൽ നിന്നും പുറപ്പെടുന്നുണ്ട്. പിന്നെ ഈ വർണ്ണവ്യത്യാസത്തിന്റെ അർത്ഥമെന്താണ്? എന്താണ് ന്യായം? ചരങ്ങൾക്കും അചരങ്ങൾക്കും ധാരാളം ജാതിവർഗ്ഗവ്യത്യാസങ്ങൾ ഉണ്ട്. നാനാവർണ്ണത്തിൽപ്പെട്ട അവയുടെ വർണ്ണനിശ്ചയം എന്താണ്?"

ഭൃഗു പറഞ്ഞു: "ജാതിവ്യത്യാസം എന്ന ഒന്ന് വാസ്തവത്തിൽ ഇല്ലാത്തതാണ്. ഈ വിശ്വം മുഴുവനും ബ്രഹ്മംതന്നെയാണ്. ബ്രഹ്മമയമാണ് ബ്രഹ്മാവ് മുമ്പെ സൃഷ്ടിച്ചത്. പിന്നെ കർമ്മത്തെ അടിസ്ഥാനമാക്കി ജാതി തിരിഞ്ഞതാണ്.

കാമഭോഗാസക്തരായ തീക്ഷ്ണന്മാർ, ശുണ്ഠിക്കാർ, സാഹസപ്രിയന്മാർ, സ്വധർമ്മം വിട്ടവരായ രക്താംഗന്മാർ ഇങ്ങനെയുള്ള ബ്രാഹ്മണർ ക്ഷത്രിയജാതിക്കാരായിത്തീർന്നു. പശുക്കളെ വളർത്തി അവകൊണ്ട് ഉപജീവിക്കുന്ന മഞ്ഞനിറക്കാരായ ബ്രാഹ്മണർ കൃഷികൊണ്ട് ഉപജീവനം കഴിക്കുന്നവരും സ്വകർമ്മം ഉപേക്ഷിച്ചവരുമായ ബ്രാഹ്മണർ, വൈശ്യന്മാരായിത്തീർന്നു. ഹിംസയിലും അനൃതത്തിലും ആസക്തന്മാരായി, ലുബ്ധന്മാരായി, സർവ്വകർമ്മങ്ങളും ചെയ്ത് ഉപജീവിക്കുന്ന കറുത്ത കൂട്ടർ, ശുചിത്വം വെടിഞ്ഞ ബ്രാഹ്മണർ, ശൂദ്രരുമായിത്തീർന്നു. ഇപ്രകാരമുള്ള കർമ്മംമൂലമാണ് അവർ ജാതി തിരിഞ്ഞത്. ധർമ്മമായ യജ്ഞക്രിയ അവർക്ക് എന്നും തടപറ്റാതായിരുന്നു. ഇങ്ങനെയുള്ള നാലു ജാതിക്കാർക്കും ആദ്യഭാവം ബ്രഹ്മാവു നല്കിയത്, സൃഷ്ടിച്ചത്, ബ്രാഹ്മണനായിട്ടാണ്. അവർ ലോഭംമൂലം അജ്ഞരായിത്തീർന്നതാണ്.

ബ്രഹ്മതന്ത്രജ്ഞരായ ബ്രാഹ്മണർക്കു തപസ്സാണ്, ബ്രഹ്മം ധരിച്ചവർക്ക് നിത്യവും വ്രതങ്ങളും നിയമങ്ങളുമാണ്, നിശ്ചയിക്കപ്പെട്ടത്. എത്രയും മുഖ്യമായി നിർമ്മിച്ച വേദം അറിയാത്ത ദ്വിജന്മാർ പലതരക്കാരുമുണ്ട്. അവരൊക്കെ ബ്രാഹ്മണരിൽനിന്നും വിട്ട് വേറെ ജാതിയായി തിരിയുന്നു.

തോന്നിയമാതിരി ജീവിക്കുന്ന ജ്ഞാനവിജ്ഞാനഹീനന്മാരായരും, തോന്നിയമാതിരി തൊഴിൽചെയ്യുന്നവരും, ജീവിക്കുന്നവരുമായ ജാതിക്കാരാണ് പിശാചുക്കളും രാക്ഷസന്മാരും, പ്രേതങ്ങളും, മ്ലേച്ഛന്മാരുമായ കൂട്ടർ.

സ്വകർമ്മനിഷ്ഠയുള്ള ബ്രഹ്മസംസ്കൃതസന്താനപരമ്പരയെ ഋഷികൾ തപസ്സുകൊണ്ടു നേടി. മറ്റുള്ളവർ അവരവരുടെ കർമ്മഗതിപോലുള്ള പാരമ്പര്യത്തേയും ജനിപ്പിച്ചു.

ആദിദേവനിൽനിന്നുത്ഭവിച്ചത് ശ്രേഷ്ഠവും, ബ്രഹ്മമൂലവും, അക്ഷയവും, അവ്യയവുമാണ്. ആ മനഃസൃഷ്ടി യോഗാവലംബനയാകുന്നു എന്നു ധരിക്കണം."

**189. ഭൃഗർഭരദ്വാജസംവാദം - വർണ്ണധർമ്മങ്ങൾ -** ഭരദ്വാജൻ പറഞ്ഞു: "എന്തു ചെയ്താൽ ബ്രാഹ്മണനാകും? എന്തു ചെയ്താൽ ക്ഷത്രിയനാകും? എന്തു ചെയ്താൽ വൈശ്യനാകും? എന്തു ചെയ്താൽ ശൂദ്രനാകും? അല്ലയോ വാഗ്മിസ

ത്തമാ! ഈ ചാതുർവ്വർണ്ണ്യങ്ങളുടെ തൊഴിൽ എന്തെന്നു പറയണേ!"

ഭൃഗു പറഞ്ഞു: "ജാതകർമ്മാദികളായ സംസ്കാരംകൊണ്ട് സംസ്കൃതനും ശുചിയുമായവൻ, വേദാദ്ധ്യയനത്തോടുകൂടിയവൻ, ആറുകർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ. ശൗചാചാരസ്ഥിതൻ, വിഘസം അശിക്കുന്നവൻ, ഗുരുപ്രിയൻ നിത്യവ്രതൻ, സത്യപരൻ എന്നീ ഗുണങ്ങളോടുകൂടിയവൻ ബ്രാഹ്മണനാണ്. സത്യം, ദാനം, അദ്രോഹം, ആനൃശംസ്യം, ത്രപ, ഘൃണ, തപസ്സ് ഇവയെല്ലാം ചേർന്നു കാണുന്നവനാരോ, അവൻ ബ്രാഹ്മണനാകുന്നു.

ക്ഷത്രകർമ്മത്തെ സേവിക്കുന്നവനും വേദാദ്ധ്യയനത്തോടുകൂടിയവനും ദാനാദാനങ്ങളോടു കൂടിയവനുമാണ് ക്ഷത്രിയൻ.

പശുക്കൾമൂലം ജീവിക്കുന്നവനും, കൃഷിലാഭം നേടുന്നവനും, ശുചിയും, വേദാദ്ധ്യയനം ചെയ്യുന്നവനുമായവൻ വൈശ്യനാകുന്നു.

എല്ലാവിധ ആഹാരവും കഴിക്കുന്നവനും, എല്ലാവിധ കർമ്മവും ചെയ്യുന്നവനും, സദാ അശുചിയും, വേദമില്ലാത്തവനും, ആചാരാനുഷ്ഠാനങ്ങൾ വിട്ടവനും ഏവനാണോ, അവൻ ശൂദ്രനാകുന്നു. ഈ പറഞ്ഞതിന്നു വിപരീതമായാൽ ശൂദ്രൻ ശൂദ്രനാവുകയില്ല. ബ്രാഹ്മണൻ ബ്രാഹ്മണനുമാവുകയില്ല.

എല്ലാവിധത്തിലും ലോഭം, ക്രോധം എന്നിവയെ നിഗ്രഹിക്കണം. ജ്ഞാനത്താൽ ശുദ്ധി, ആത്മസംയമം ഇവ നേടണം. ശ്രേയസ്സിന്നുപറ്റിയ കാര്യങ്ങൾ രക്ഷിക്കണം. ക്രോധത്തിൽനിന്നു ശ്രീയെ രക്ഷിക്കണം. മത്സരത്തിൽനിന്നു തപസ്സിനെ രക്ഷിക്കണം. വിദ്യയെ മാനാവമാനങ്ങളിൽനിന്നു രക്ഷിക്കണം. തെറ്റിൽനിന്ന് തന്നെ താൻ രക്ഷിക്കണം. ഇങ്ങനെ കാമക്രോധങ്ങളിൽനിന്ന് എല്ലാ ശ്രേയസ്സുകളേയും രക്ഷിക്കണം. ആരംഭങ്ങളൊക്കെ ശ്രേയസ്സു കൂടാതെ ആർക്കാണു വന്നുചേരുക? ഹേ ദ്വിജാ, ത്യാഗത്തിൽ എല്ലാം ഹോമിക്കുന്നവൻ ഏവനോ, അവൻ ത്യാഗിയാണ്. അവൻ ബുധനാണ്. സർവ്വഭൂതങ്ങളിലും അഹിംസ പാലിക്കുന്നവൻ മൈത്രിയോടുകൂടി പെരുമാറണം. പരിഗ്രഹങ്ങളെ വിട്ട് ബുദ്ധിയോടുകൂടെ ജിതേന്ദ്രിയൻ നില്ക്കണം. അവൻ ശോകമില്ലാതെ നിർഭയനായി ഇഹത്തിലും പരത്തിലും സുഖിക്കും.

തപോനിത്യരും, ദാന്തനും, ആത്മസംയതനുമായവൻ മുനിയായിത്തീരും. പരലോകത്ത് അവൻ സുഖിക്കും. സംഗങ്ങളിൽ അസംഗിയായി, അജിതത്തെ വെല്ലുവാൻ ശ്രമിക്കണം. ഇന്ദ്രിയഗ്രാഹ്യമായതെല്ലാം വ്യക്തമായതാണ്. അതീന്ദ്രിയമായതിനെ ഹേതുകൊണ്ടു ഗ്രഹിക്കണം. അത് അവ്യക്തമെന്ന് അറിയപ്പെടുന്നതാണ്. എപ്പോഴും ബ്രഹ്മത്തിൽ ഉള്ള് ഉറച്ചുനില്ക്കണം. അവിശ്വാസം പാടില്ല. പ്രാണവായുവാൽ മനസ്സിനെ അടക്കണം. ബ്രഹ്മത്തിൽ പ്രാണനെ നിറുത്തണം. നിർവ്വേദംകൊണ്ടു നിർവ്വാണമുണ്ടാകും. മറ്റൊന്നും ചിന്തിക്കരുത്. നിർവ്വേദം ഒന്നുകൊണ്ട് ബ്രാഹ്മണൻ സുഖമായി ബ്രഹ്മത്തെ പ്രാപിക്കും. എപ്പോഴും ശൗചമുള്ളവനും, സദാചാരപരനും, ഭൂതാനുകമ്പിയുമായവനാണല്ലോ ദ്വിജൻ. അതാണല്ലോ ദ്വിജന്റെ ലക്ഷണം!"

**190. ഭൃഗുഭരദ്വാജസംവാദം – സത്യത്തിന്റെ മാഹാത്മ്യവും അസത്യത്തിന്റെ ദോഷവും –** ഭൃഗു പറഞ്ഞു: "സത്യം ബ്രഹ്മമാകുന്നു. തപസ്സ് സത്യമാകുന്നു. പ്രജാവ്രതമായ സൃഷ്ടി സത്യമാകുന്നു. സത്യം ലോകത്തെ നിർത്തുന്നു. സത്യത്താൽ സ്വർഗ്ഗസിദ്ധിയുണ്ടാകുന്നു. അനൃതം തമോരൂപമാകുന്നു. തമസ്സാൽ അധഃപതിക്കും. തമസ്സു ബാധിച്ചവർ തമസ്സാൽ മൂടിയിട്ട് പ്രകാശത്തെ കാണുന്നതല്ല. സ്വർഗ്ഗം പ്രകാശമാകുന്നു. തമസ്സ് നരകമാകുന്നു. അവ രണ്ടും–സത്യവും അനൃതവും–മന്നിലുള്ളവർ നേടുന്നു. ഇത്തരത്തിലാണ് സത്യാനൃതങ്ങളിൽ ലോകത്തിലെ വൃത്തി. ധർമ്മവും, അധർമ്മവും, പ്രകാശവും ഇരുട്ടും, സുഖവും ദുഃഖവും. സത്യമെന്നതും ധർമ്മമാണ്. ധർമ്മമെന്നതു പ്രകാശമാണ്. പ്രകാശമെന്നതു സുഖമാണ്. അനൃതം എന്നത് അധർമ്മമാണ്. അധർമ്മമെന്നതു തമസ്സാണ്. തമസ്സെന്നത് ദുഃഖമാണ്. ശരീരം, മനസ്സ് ഇവയുടെ ക്ലേശംകൊണ്ടും, ദുഃഖം സുഖാന്തമാണെന്ന് അറിയുന്നതുകൊണ്ടും, ഈ ലോകസൃഷ്ടി ദർശിക്കുന്ന വിചക്ഷണൻ മോഹത്തിൽ പെട്ടുപോവുകയില്ല. അതുകൊണ്ട് ഇഹത്തിൽ ദുഃഖം നീക്കുവാൻ വിചക്ഷണന്മാർ യത്നിക്കേണ്ടതാണ്. സുഖം ജീവികൾക്ക് ഇഹത്തിലും പരത്തിലും നിലനില്ക്കുകയില്ല. രാഹു വിഴുങ്ങിയ ചന്ദ്രന്ന് നിലാവു തെളിയുന്നതല്ലല്ലോ. അപ്രകാരം തമസ്സു ബാധിച്ച ജീവികൾക്ക് ഒരിക്കലും സുഖം ലഭിക്കുന്നതല്ല.

സുഖം ശാരീരം, മാനസം എന്ന രണ്ടുവിധത്തിലുണ്ടെന്നു പറയുന്നു. ഇഹത്തിലും പരത്തിലും സുഖത്തിന്നുവേണ്ടിയാണ് ജീവികളുടെ പ്രവൃത്തികളെ പറഞ്ഞിട്ടുള്ളത്. അതിലും മേലെയായി വിശിഷ്ടമായി ത്രിവർഗ്ഗഫലമില്ല. സുഖമെന്നത് ആത്മീയമാണ്. അതുതന്നെയാണ് ധർമ്മാർത്ഥങ്ങളുടെ ലക്ഷ്യവും. അതുമൂലമാണ് ഇതിന്റെ ഉത്പത്തി; എല്ലാ കർമ്മവും സുഖത്തിന്നുവേണ്ടിയാകുന്നു.

ഭരദ്വാജൻ പറഞ്ഞു: "ഹേ ബ്രാഹ്മണാ, സുഖങ്ങൾക്കാണ് ഉന്നതമായ നില എന്നു ഭവാൻ പറഞ്ഞുവല്ലോ. അതു ഞങ്ങൾക്കു മനസ്സിലാകുന്നില്ല.

ഈ മഹർഷിമാർ സുഖേച്ഛയില്ലാതെ എന്തോ മഹത്തായ കാര്യത്തിന്നായി മുഴുകുന്നവരായി കാണുന്നു. ത്രൈലോക്യകർത്താവായി പ്രഭുവായ ബ്രഹ്മാവ് ബ്രഹ്മചാരിയായി ഒറ്റയ്ക്ക് നില്ക്കുന്നു എന്ന് കേൾക്കുന്നുണ്ടല്ലോ. അവൻ കാമസുഖങ്ങളിൽ ആത്മാവിനെ ഏർപ്പെടുത്തുന്നില്ല എന്നുതന്നെയല്ല, ഭഗവാൻ വിശ്വനാഥനായ ഗൗരീപതി എതിർത്തുവന്ന കാമനെ അനംഗനായ വിധത്തിൽ ശമിപ്പിച്ചു എന്നു കേൾക്കുന്നു. അതുകൊണ്ട് പറയാം മഹാത്മാക്കൾ ഇതിനെ (സുഖം) സ്വീകരിച്ചിട്ടില്ലെന്ന്. അതു വിശിഷ്ടമായ ഗുണവിശേഷമല്ല. ഭഗവാൻ പറയുന്നതു സുഖത്തിലും മേലെയായിട്ടൊന്നുമില്ല എന്നാണല്ലോ. അതു ശരിയാണെന്നു തോന്നുന്നില്ല. സുകൃതംകൊണ്ട് സുഖവും, ദുഷ്കൃതംകൊണ്ട് ദുഃഖവും കിട്ടുമെന്നാണല്ലോ പറയുന്നത്. ഇങ്ങനെ രണ്ടുവിധത്തിലാണ് ഫലസിദ്ധി എന്നു ലോകത്തിൽ പ്രസിദ്ധമാണ്."

ഭൃഗു പറഞ്ഞു: "ഞാൻ പറയാം: അനൃതത്തിൽനിന്ന് തമസ്സ് (ഇരുട്ട്) ഉണ്ടാകുന്നു. തമസ്സ് ബാധിച്ചവൻ അധർമ്മമേ ചെയ്യൂ; ധർമ്മം ചെയ്യുകയില്ല. അവർ ക്രോധം, ലോഭം, ഹിംസ, അനൃതം ഇവയാൽ ആവൃതന്മാരായിത്തീരും. അവർ ഇഹലോകത്തും പരലോകത്തും സുഖത്തെ പ്രാപിക്കുകയില്ല. പലവിധത്തിൽ വ്യാധി, വേദന, ഉപാതം എന്നിവകൊണ്ട് ആക്രമിക്കപ്പെടുകയും ചെയ്യും. വധം, ബന്ധനം, പരിക്ലേശം, വിശപ്പ്, ദാഹം, തളർച്ച ഇവയുണ്ടാകുന്ന ഉപാതങ്ങളാൽ തപ്തന്മാരാകും. മഴ, കാറ്റ്, കടുത്ത ചൂട്, കടുത്ത തണുപ്പ് എന്നിവയുണ്ടാക്കുന്ന ഭയങ്കരമായ ശരീരദുഃഖങ്ങൾകൊണ്ട് ഉപതപ്തരാകും. ബന്ധനവും വിനാശവും വേർപാടും ഉണ്ടാക്കുന്ന മാനസശോകങ്ങൾകൊണ്ടും ജരാമരണങ്ങളുണ്ടാക്കുന്ന മറ്റു ബാധകൾകൊണ്ടും പീഡിപ്പിക്കപ്പെടും. ഈ ശരീരമാനസദുഃഖങ്ങൾ തട്ടാത്തവൻ സുഖം നേടും. ഈ ദോഷങ്ങളൊന്നും സ്വർഗ്ഗത്തിൽ ഉണ്ടാകുന്നതല്ല.

സ്വർഗ്ഗത്തിൽ സുഖമായ കാറ്റും സൗരഭ്യവും ഉണ്ടാകും. വിശപ്പും, ദാഹവും, ക്ഷീണവും, ജരയും, പാപവും ഉണ്ടാവുകയില്ല. സ്വർഗ്ഗത്തിൽ നിത്യമായ സുഖംതന്നെയാണുണ്ടാവുക.

ഇഹത്തിൽ സുഖവും, ദുഃഖവും ഉണ്ടാകും. എന്നാൽ നരകത്തിലോ ദുഃഖം മാത്രമാണുണ്ടാവുക. അതുകൊണ്ട് പരമമായ പദം സുഖം മാത്രമാകുന്നു. ഭൂമി എല്ലാവർക്കും അമ്മയാകുന്നു. എല്ലാറ്റിനേയും സ്ത്രീകൾ എന്നപോലെ ഗർഭം ധരിച്ച് പ്രസവിക്കുന്നു പുരുഷനായ പ്രജാപതി തേജോമയമായ ശുക്ലം അതിൽ ആധാനംചെയ്യുന്നു. അങ്ങനെയാണ് ലോകത്തിന്റെ സൃഷ്ടി; ബ്രഹ്മാവ് മുമ്പെ കല്പിച്ച നിശ്ചയമാണ് അത്. പ്രജകൾ തങ്ങളുടെ കർമ്മത്തിന്റെ ഫലത്തെ അനുഭവിക്കുന്നു. ആ പ്രകൃതി നിയമത്തെ പിൻതുടരുന്നു."

**191. ഭൃഗുഭരദ്വാജസംവാദം – ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും –** ഭരദ്വാജൻ പറഞ്ഞു: "ദാനത്തിന്ന് ഫലം എന്താണ്? ധർമ്മത്തിന്നും കൃതത്തിന്നും (ചെയ്യപ്പെട്ടത്) എന്താണ് ഫലം? തപസ്സിന്നും, സ്വാദ്ധ്യായത്തിന്നും, സുഹുതത്തിന്നും (വഴി പോലെ ചെയ്ത ഹോമം) ഫലം എന്താണ്?"

ഭൃഗു പറഞ്ഞു: "ഹുതംകൊണ്ട് പാതകം തീരും. സ്വാദ്ധ്യായംകൊണ്ട് മുഖ്യമായ ശാന്തി ലഭിക്കും. ദാനത്താൽ ഭോഗസുഖം സിദ്ധിക്കും. തപസ്സുകൊണ്ട് സ്വർഗ്ഗം ലഭിക്കും. പാരത്രികമെന്നും, ഐഹികമെന്നും രണ്ടുവിധമാണ് ദാനം. സത്തുക്കൾക്ക് നല്കുന്ന ദാനം പരലോകത്തിൽ ദാതാവിനെ കയറ്റും. അസത്തുക്കൾക്കു നല്കുന്ന ദാനത്തിന്റെ ഫലം ഈ ലോകത്തിൽത്തന്നെ അനുഭവിക്കും. ദാനം ഏതു വിധത്തിലാണോ, ഫലവും അതിന്നനുസരിച്ചിരിക്കും."

ഭരദ്വാജൻ പറഞ്ഞു: "ധർമ്മാചരണത്തിന്റെ സ്വഭാവവും പറഞ്ഞുതന്നാലും ആർക്ക് എന്തു ധർമ്മാചരണം? ധർമ്മത്തിന്റെ ലക്ഷണമെന്താണ്? ധർമ്മം എത്രവിധമാണ്?"

ഭൃഗു പറഞ്ഞു: "സ്വധർമ്മാചരണത്തിൽ നില്ക്കുന്ന മനീഷികളുണ്ടല്ലോ, അവർക്ക് സ്വർഗ്ഗഫലം സിദ്ധിക്കും. മറിച്ചു ചെയ്യുന്നവർ ഉഴന്നുപോകും."

ഭരദ്വാജൻ പറഞ്ഞു: "ബ്രഹ്മാവ് ആദ്യമേ സൃഷ്ടിച്ച നാല് ആശ്രമങ്ങളുണ്ടല്ലോ. അവയുടെ ആചാരമെന്തെന്നു പറഞ്ഞുതന്നാലും."

ഭൃഗു പറഞ്ഞു: "ആദ്യമേതന്നെ ലോകഹിതമനുഷ്ഠിക്കുന്ന ബ്രഹ്മാവ് ധർമ്മരക്ഷയ്ക്കായി നാലാശ്രമങ്ങളെ കല്പിച്ചു. അതിൽ ഗുരുകുലവാസത്തെ ഒന്നാമത്തെ ആശ്രമമായി പറയുന്നു. ഈ ഒന്നാം ആശ്രമത്തിൽ ശുചിയായി, ശൗചസംസ്കാര നിയമവ്രതനിഷ്ഠയുള്ളവനായി രണ്ടു സന്ധ്യക്കും സൂര്യാഗ്നി ദൈവതങ്ങളെ ഉപസ്ഥാനം ചെയ്ത് മടിയും ആലസ്യവും കൂടാതെ ഗുരുവിനെ അഭിവാദ്യംചെയ്ത്, വേദാഭ്യാസം, വേദശ്രവണം എന്നിവയാൽ വിശുദ്ധാന്തരാത്മാവായി, മൂന്നു സവനത്തിലും കുളിച്ച് ബ്രഹ്മചര്യം, അഗ്നിപരിചരണം, ഗുരുശുശ്രൂഷ, ഭിക്ഷാന്നഭക്ഷണം മുതലായതിൽ അന്തരാത്മാവിനെ നിവേദിപ്പിച്ച്. ഗുരുവചനനിർദ്ദേശാനുഷ്ഠാനങ്ങളിൽ പ്രതികൂലനല്ലാതെ, ഗുരുപ്രസാദംകൊണ്ട് കിട്ടുന്ന സ്വാദ്ധ്യായത്തിൽ തല്പരനായിരിക്കണം. ഇതിനെപ്പറ്റി ഒരു ശ്ലോകമുണ്ട്:

ആചാര്യാരാധനം ചെയ്യും
വിപ്രൻ വേദത്തെ നേടിയാൽ
അവന്നുണ്ടാം സ്വർഗ്ഗഫലം
മാനസം സിദ്ധമായിടും.

ഗാർഹസ്ഥ്യം രണ്ടാമത്തെ ആശ്രമമാണെന്ന് പറയുന്നു. അതിന്റെ ആചാരലക്ഷണം മുഴുവൻ വിവരിക്കാം. സമാവർത്തനംചെയ്ത് സദാചാരപരന്മാരായി, ഭാര്യയോടുകൂടി ഫലത്തെ ഇച്ഛിക്കുന്നവർക്കാണ് ഗൃഹസ്ഥാശ്രമം വിധിച്ചിട്ടുള്ളത്. ഇതിൽ ധർമ്മാർത്ഥകാമപ്രാപ്തി ത്രിവർഗ്ഗസാധനമാണെന്നുകണ്ട്, നിന്ദ്യമല്ലാത്ത കർമ്മംകൊണ്ട് ധനം സമ്പാദിച്ച് സ്വാദ്ധ്യായലബ്ധപ്രകർഷമായോ, ബ്രഹ്മർഷിനിർമ്മിതമായോ, അദ്രിസാരത്തിലുള്ളതായോ, ഹവ്യകവ്യനിയമാഭ്യാസദൈവതപ്രസാദോപലബ്ധമായോ ഉള്ള ധനംകൊണ്ട് ഗൃഹസ്ഥൻ ഗാർഹസ്ഥ്യം നടത്തണം. അതാണത്രേ സർവ്വ ആശ്രമങ്ങൾക്കും മൂലമായി പറയുന്നത്. ഗുരുകുലവാസികൾ, പരിവ്രാജകന്മാർ, പിന്നെ വേറെ സങ്കല്പിച്ചിട്ടുള്ള വ്രതനിയമധർമ്മങ്ങൾ അനുഷ്ഠിക്കുന്നവർ എന്നിവർക്കൊക്കെ ഇവിടംകൊണ്ടാണ് ഭിക്ഷാസംവിഭാഗങ്ങൾ നടക്കുന്നത്. വാനപ്രസ്ഥന്മാർക്ക് സമ്പത്ത് ശേഖരിച്ചുവെയ്ക്കലില്ല. ഇവർ നല്ല ഹിതമായ ഭക്ഷണംകഴിച്ച് സ്വാദ്ധ്യായപ്രസംഗികളായി തീർത്ഥാഭിഗമനദേശദർശനങ്ങൾക്കുവേണ്ടി ഭൂമിയിൽ സഞ്ചരിക്കണം. അതിഥികളെ എഴുന്നേറ്റ് എതിരേല്ക്കുക, അസൂയകൂടാതെ സംസാരിക്കുക, കുശലം ചോദിക്കുക, ആസനം നല്കുക, സുഖം നല്കുന്ന ശയനം, ഭക്ഷണം എന്നിവയാൽ സല്ക്കരിക്കുക, എന്നിവ വേണമെന്നുണ്ട്. ഇതിനെപ്പറ്റി ഒരു ശ്ലോകമുണ്ട്:

ആർക്കുള്ള ഗേഹംവിട്ടാശ
കെട്ടു പാന്ഥൻ തിരിക്കുകിൽ
അവനു തൻ പാപമേകി
പുണ്യവുംകൊണ്ടു പോകയാം.

ഗൃഹസ്ഥാശ്രമത്തിൽ യജ്ഞക്രിയകളെക്കൊണ്ട് ദേവകൾ, തിലോദകംകൊണ്ട് പിതൃക്കൾ, വിദ്യാഭ്യാസശ്രവണധാരണം കൊണ്ട് മഹർഷികൾ, പുത്രോല്പാദനംകൊണ്ട് പ്രജാപതി എന്നിവർ സന്തോഷിക്കുന്നു. ഇതിനെപ്പറ്റി രണ്ട് ശ്ലോകമുണ്ട്:

വാത്സല്യത്തോടേവരോടും
ചൊൽക കർണ്ണസുഖോക്തികൾ
പരിതാപോപഘാതങ്ങൾ
പരുഷത്വങ്ങൾ ഗർഹിതം

അവജ്ഞാനം അഹങ്കാരം
ദംഭമെന്നിവ ഗർഹിതം,
അഹിംസ സത്യം അക്രോധം
സർവ്വാശ്രമഗതം തപം.

എന്നുതന്നെയല്ല ഇതിൽ മാല്യം, ആഭരണം, വസ്ത്രം, അഭ്യംഗം (എണ്ണതേക്കൽ) എന്നിവയുടെ നിത്യോപയോഗം, നൃത്യഗീത, വാദ്യാദിശ്രുതിസുഖങ്ങൾ, കണ്ണിന്ന് നല്ല കാഴ്ചകൾ —ഇവയുടെ ലാഭവും, ഭക്ഷ്യഭോജ്യലേഹ്യപേയചോഷ്യങ്ങളായ പലവിധം ഭക്ഷണസാധനങ്ങളുടെ ഉപയോഗവും, സ്വവിഹാര സന്തോഷകാമസുഖലാഭവും ഉണ്ട്:

ത്രിവർഗ്ഗഗുണസംപ്രാപ്തി-
യാർക്കോ നിത്യം ഗൃഹാശ്രമേ
അവനിങ്ങു സുഖംപൂണ്ടു
നേടും ശിഷ്ടർക്കെഴും ഗതി.

ഗൃഹസ്ഥനിങ്ങുഞ്ഛവൃത്തി
സ്വധർമ്മപരനേവനോ
കാമസൗഖ്യാരംഭമുക്ത—
നവന്നാ വിണ്ണെളുപ്പമാം."

**192. ഭൃഗുഭരദ്വാജസംവാദം – വാനപ്രസ്ഥവും സന്ന്യാസവും –** ഭൃഗു പറഞ്ഞു: "വാനപ്രസ്ഥന്മാർ ധർമ്മത്തെ അനുസരിച്ച് പുണ്യതീർത്ഥങ്ങൾ, നദികൾ, ചോലകൾ ഇവയിൽ സഞ്ചരിച്ച് മാൻ, പന്നി, കാട്ടുപോത്ത്, പുലി, കാട്ടാന മുതലായവ സഞ്ചരിക്കുന്ന വിജനവനങ്ങളിൽ തപസ്സു ചെയ്തു വസിക്കുന്നു. നാട്ടിലുള്ള വസ്ത്രം, ഭക്ഷണസാധനം, ഉപഭോഗങ്ങൾ ഇവയെ ഉപേക്ഷിച്ച് കാട്ടിലുള്ള ഔഷധികളുടെ ഫലമൂലങ്ങൾകൊണ്ട് പരിമിതവും വിചിത്രവും, മിതവുമായ ആഹാരത്തോടുകൂടി ഇരിപ്പിടത്തിൽ ഇരിക്കുന്നു. ഭൂമിയിലോ, പാറപ്പുറത്തോ, മണലിലോ, ചരലിലോ, മണൽത്തിട്ടുകളിലോ, ഭസ്മത്തിലോ കിടക്കുന്നു. കാശം, കുശം, തോല്, മരവുരി എന്നിവയാൽ ദേഹം ആച്ഛാദനംചെയ്യുന്നു. തലമുടി, താടി, നഖം, രോമം എന്നിവ വളർത്തുന്നു. നേരനിയമം പാലിച്ച്, കുളിച്ച് ആചമിക്കുന്നു. വേണ്ടനേരത്ത് ബലിഹോമങ്ങളെ അനുഷ്ഠിക്കുന്നു. ചമത, ദർഭപ്പുല്ല്, പൂവ് എന്നിവ കൊണ്ടുവരികയും, സ്ഥലം അടിച്ചു വെടിപ്പാക്കുകയും ചെയ്തു വിശ്രമിക്കുന്നു. മഞ്ഞും, വെയിലും, മഴയും, കാറ്റും സഹിച്ച് ശരീരത്തിലെ തൊലിയൊക്കെ നിറം മാറി, പലവിധത്തിലുള്ള നിയമോപായോഗചര്യാനുഷ്ഠാനങ്ങൾകൊണ്ട് മാംസവും രക്തവും വറ്റി, എല്ലും തൊലിയുംമാത്രം ശേഷിച്ച്, ധ്യാനനിരതന്മാരായി സത്വ

യോഗത്താൽ ശരീരത്തെ ധരിക്കുന്നു. ബ്രഹ്മർഷിമാരുടെ ഈ നിയമാനുഷ്ഠാനം ചെയ്യുന്നവൻ കടുത്ത പാപങ്ങളെയെല്ലാം അഗ്നിയിൽ എന്നപോലെ ദഹിപ്പിക്കും. അവൻ ദുർജ്ജയമായ ലോകങ്ങളെ നേടുകയും ചെയ്യും.

ഇനി സന്ന്യാസിജീവിതം എങ്ങനെയാണെന്നു പറയാം: അഗ്നി, ധനം, ഭാര്യ ഇവയുടെ പോഷണസംസർഗ്ഗത്തിൽനിന്ന് ഒഴിഞ്ഞ് സ്നേഹപാശങ്ങളെ കളഞ്ഞ് ശത്രുമിത്രോദാസീനന്മാരിൽ സമദർശികളായി സ്ഥാവരം, ജരായുജം, അണ്ഡജം, സ്വേദജം എന്നീ ഭൂതജാലങ്ങൾക്ക് മനസാ വാചാ കർമ്മണാ ദോഷം ചെയ്യാതെയും ഇരിപ്പിടമില്ലാതെയും പർവ്വതം മണൽത്തിട്ട് വൃക്ഷംമൂലം ദേവാലയം ഇവയിൽ സഞ്ചരിച്ചു പാർക്കുക, പട്ടണത്തിലോ ഗ്രാമത്തിലോ ചെല്ലുക, പട്ടണത്തിൽ അഞ്ചു രാത്രിയോ ഗ്രാമത്തിൽ ഒരു രാത്രിയോ പാർക്കുക, പ്രാണധാരണത്തിന്നുവേണ്ടി സങ്കരമില്ലാത്ത ബ്രാഹ്മണരുടെ ഭവനങ്ങളിൽ ചെല്ലുക, യാചിക്കാതെ പാത്രത്തിൽ വീണ ഭിക്ഷയേല്ക്കുക. കാമം, ക്രോധം, ലോഭം, മോഹം, കൃപണതാ ഡംഭം, പരിവാദം, അഭിമാനം, ഹിംസ ഇവ ഉപേക്ഷിച്ചവരാവുക. ഇങ്ങനെയാണ് സന്ന്യാസികളുടെ ജീവിതം. ഇതിനെപ്പറ്റി ശ്ലോകമുണ്ട്:

സർവ്വഭൂതാഭയംനൽകി
മുനിയായി ചരിക്കുകിൽ

അവന്നു ഭൂതജാലത്തിൽ
ഭീതിപറ്റില്ലൊരിക്കലും.

അഗ്നിഹോത്രം, തന്റെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന ശരീരാഗ്നിക്ക്, മുഖത്തിലൂടെ വിപ്രൻ ഭിക്ഷാലബ്ധമായ ഹവിസ്സു കൊണ്ടു ഹോമിക്കുന്നു. അങ്ങനെ ചെയ്യുന്ന ഹോത്രത്താൽ അവൻ പുണ്യലോകങ്ങളെ പ്രാപിക്കും. സന്ന്യാസാശ്രമം ശുചിയായി, പറഞ്ഞവിധം ശുദ്ധഹൃദയനും നിഷ്കാമനുമായി ചരിക്കുന്നവൻ പ്രശാന്തമായി വിറകില്ലാത്ത അഗ്നിക്കു തുല്യമായി ബ്രഹ്മസ്ഥാനമെത്തുന്നു.''

ഭരദ്വാജൻ പറഞ്ഞു: ''ഈ ലോകംവിട്ട് അന്യലോകമുണ്ടെന്നു പറയുന്നുണ്ടല്ലോ. എന്നാൽ കണ്ടവരാരും ഇല്ല. അതെങ്ങനെയാണെന്ന് ഒന്ന് അറിഞ്ഞാൽ കൊള്ളാം. ഭവാൻ അതു പറഞ്ഞുതന്നാലും.''

ഭൃഗു പറഞ്ഞു: ''പുണ്യമായി ഗുണമേറിയ ഹിമവാന്റെ വടക്ക് പുണ്യവും, ക്ഷേമവും, കാമ്യവുമായ ലോകമുണ്ട്. അതിനെ പരലോകം എന്നു പറയുന്നു. അവിടെ പാപമില്ലാത്ത ശുദ്ധന്മാർ അതിനിർമ്മലന്മാരാണ്. ലോഭമോഹങ്ങൾ ഇല്ലാത്തവരാണ്. അവിടെ മനുഷ്യർ നിരുപദ്രവികളാണ്. അത് സ്വർഗ്ഗസദൃശമാണ്. ആ ദേശം ശുഭഗുണങ്ങളോടു ചേർന്നതാണ്. അവിടെ കാലങ്ങളിൽ മൃത്യുവില്ല. അവിടെ രോഗം ആരേയും സ്പർശിക്കയില്ല. പരദാരങ്ങളിൽ അവിടെ ആർക്കും ആഗ്രഹമില്ല. ജനങ്ങൾ തങ്ങളുടെ ഭാര്യമാരിൽ മാത്രം നിഷ്ഠയുള്ളവരാണ്. തമ്മിൽതമ്മിൽ കൊല്ലുകയില്ല. ദ്രവ്യത്തിൽ അത്യാഗ്രഹവുമില്ല. അധർമ്മങ്ങൾ അവിടെയില്ല. സന്ദേഹം ഉളവാക്കുന്നില്ല. ചെയ്തതിന്റെ ഫലം അവിടെ പ്രത്യക്ഷമായി ലഭിക്കുന്നു. നല്ല പാനീയങ്ങളും നല്ല ഭക്ഷണവും കഴിക്കുന്നു. നല്ല ഇരിപ്പിടങ്ങളിൽ ഇരിക്കുന്നു. പ്രാസാദസ്ഥാനങ്ങളിൽ വസിക്കുന്നു. എല്ലാ കാമങ്ങളോടുംകൂടി അവർ പൊൻഭൂഷണങ്ങളാൽ അലംകൃതരായി വസിക്കുന്നു.

ചിലർക്ക് അവിടെ കേവലമായ പ്രാണധാരണം കാണാം. വളരെ ശ്രമിച്ച് ചിലർ പ്രാണധാരണം ചെയ്യുന്നു.

ഇവിടത്തെ കഥ എന്തെന്നു നോക്കുക. ഇവിടെ ചിലർ ധർമ്മം ചെയ്യുന്നു. ചിലർ വഞ്ചകന്മാരാണ്. ചിലർ സുഖിക്കുന്നു. ചിലർ ദുഃഖിക്കുന്നു. ചിലർ ധനാഢ്യന്മാരാണ്. ചിലർ നിർദ്ധനന്മാരാണ്. ഇവിടെ ശ്രമം, ഭയം, മോഹം, തീവ്രമായ വിശപ്പ് ഇവയൊക്കെ ബാധിക്കുന്നു. മനുഷ്യർക്ക് അർത്ഥലോഭം ഉണ്ടാകുന്നു. ബുധന്മാർ മോഹിക്കുന്നവിധം അർത്ഥത്തിൽ ആഗ്രഹം ജനിക്കുന്നു. ഇവിടെ ധർമ്മാധർമ്മങ്ങൾ കാണുന്നു. ഓരോരുത്തരും വ്യത്യസ്തമായ അഭിപ്രായങ്ങൾ പുലർത്തുന്നു. വിദ്വാന്മാർമാത്രം പാപം പുരണ്ടവരാകുന്നില്ല.

വഞ്ചന, ചതി, കളവ്, കുറ്റംപറയൽ, അസൂയ, പരപീഡനം, ഹിംസ, ഭോഷ്ക്ക്, ഏഷണി എന്നിവ ശീലിക്കുന്നവന്ന് തപസ്സ് വളരെ ക്ഷയിച്ചുപോകും. ഇവ ചെയ്യാത്ത വിദ്വാന് തപസ്സു വളരുകയും ചെയ്യും. ധർമ്മാധർമ്മപ്രവൃത്തികളെക്കുറിച്ച് പലരീതിയിൽ ഇവിടെ ചിന്തിക്കപ്പെടുന്നു. ഇതു പാരിൽ കർമ്മഭൂമിയാണ്. ഇവിടെ ശുഭാശുഭങ്ങൾ ചെയ്താൽ, ശുഭങ്ങളാൽ ശുഭവും അശുഭങ്ങളാൽ അശുഭവും സംഭവിക്കും.

ആദ്യം പ്രജാപതിയും, വാനവന്മാരും, മുനിമാരും ഇവിടെ യജിച്ച് ഇഷ്ടതപസ്സുകൊണ്ട് ശുദ്ധരായി ബ്രഹ്മപദത്തെ പ്രാപിച്ചു. വടക്കുള്ള ഭൂവിഭാഗം സർവ്വപുണ്യതമമായിട്ടുള്ളതും ശുഭവുമാണ്. ഇവിടെ ഇരുന്ന ജനങ്ങൾ പുണ്യംചെയ്ത് അവിടെ ചെല്ലും. സൽക്കാരം ഏല്ക്കും. മറ്റുള്ളവർ തിര്യക്യോനിയിൽ ജനിക്കും. മറ്റുള്ള ചിലർ ആയുസ്സറ്റ് ഈ മന്നിടത്തിൽത്തന്നെ നശിക്കും. ലോഭമോഹങ്ങളിൽപ്പെട്ടവർ, തമ്മിൽ തിന്നുവാൻ ഉന്നുന്നവരായവർ, ഇങ്ങോട്ടുതന്നെ മടങ്ങിവരുന്നു; അവർ വടക്കോട്ട് എത്തുകയില്ല.

ഗുരുശുശ്രൂഷ ചെയ്യുന്നവർ, നിയതമായ ബ്രഹ്മചര്യം എടുത്തവർ അങ്ങനെയുള്ള മനീഷികൾ സർവ്വലോകത്തേക്കുമുള്ള മാർഗ്ഗം അറിയുന്നവരായിത്തീരും. ബ്രഹ്മനിർമ്മിതമായ ധർമ്മം ഞാൻ ചുരുക്കമായി നിന്നോടു പറഞ്ഞു. ലോകത്തിലെ ധർമ്മാധർമ്മതത്ത്വം അറിയുന്നവനാണ് ബുദ്ധിമാൻ.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം ഭൃഗു പറഞ്ഞുകൊടുത്തപ്പോൾ പ്രതാപവാനായ ഭരദ്വാജൻ ധർമ്മാത്മാവായി ഭൃഗുവിനെ വിസ്മയത്തോടെ പൂജിച്ചു. ഹേ യുധിഷ്ഠിരാ, ഞാൻ ലോകത്തിന്റെ ഉത്പത്തി ഭവാനോടു പറഞ്ഞു. മഹാപ്രാജ്ഞനായ രാജാവേ, ഭവാന് ഇനി എന്നിൽനിന്ന് എന്താണ് കേൾക്കേണ്ടതെന്നു പറഞ്ഞാലും.''

**193. ആചാരവിധി – പാപഗോപനദോഷവും ധർമ്മപ്രശംസയും –** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ അനഘാശയനായ ധർമ്മജ്ഞാ, താതാ! ആചാരവിധിയെക്കുറിച്ച് ഭവാനിൽനിന്ന് കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങ് സർവ്വജ്ഞനാണെന്നാണ് എന്റെ അഭിപ്രായം!''

ഭീഷ്മൻ പറഞ്ഞു: ''ദുഷ്പ്രജ്ഞന്മാരും, ദുശ്ചേഷ്ടന്മാരും അതിസാഹസികന്മാരും, അസജ്ജനങ്ങളും ദുരാചാരന്മാരാണ്. സജ്ജനങ്ങൾ ആചാരലക്ഷണമൊത്തവരുമാണ്.

രാജവീഥി, പശുക്കൾ വസിക്കുന്ന ഇടം, നെൽപ്പാടത്തിന്റെ വരമ്പ്, ഇവിടെയൊക്കെ ചെന്നിരുന്ന് മലമൂത്രങ്ങൾ വിടുന്ന കൂട്ടരുണ്ടല്ലോ ഇവർ അശുഭന്മാരാണ്.

ദേവതാതർപ്പണം ധർമ്മമാണ്. അതുചെയ്താൽ മനുഷ്യർ നദിയിൽച്ചെന്ന് ആചമിച്ച് ശൗചം ചെയ്യണം.

നിത്യവും സൂര്യനെ സേവിക്കണം. സൂര്യോദയത്തിൽ ആരും കിടന്നുറങ്ങരുത്. കാലത്തും സന്ധ്യക്കും സൂര്യനഭിമുഖമായി സൂര്യമന്ത്രം ജപിക്കണം. അങ്ങനെ രണ്ടു സന്ധ്യയിലും സൂര്യനമസ്കാരം ചെയ്യണം. പാഞ്ചാർദ്രനായിട്ടേ ഉണ്ണാവൂ. പാഞ്ചാർദ്രം എന്നു പറയുന്നത് അഞ്ചംഗങ്ങളെ ശുദ്ധിയാക്കുക എന്നതാണ്. (മലാശയം, മൂത്രാശയം, മുഖം, കൈ, കാൽ എന്നിവയാണ് അഞ്ച് അംഗങ്ങൾ) ഉണ്ണുവാൻ കിഴക്കോട്ട് മുഖമായി ഇരിക്കണം. ഉണ്ണുമ്പോൾ മൗനമായിരിക്കണം. സംസാരിക്കരുത്. ഉണ്ണുന്ന അന്നങ്ങളേയും ഭക്ഷ്യങ്ങളേയും നിന്ദിച്ചു പറയരുത്. സ്വാദുള്ളത് അറിഞ്ഞു കഴിക്കണം. കൈ നനച്ച് എഴുന്നേല്ക്കണം. രാത്രി കാൽകഴുകിയിട്ടുവേണം ഉറങ്ങുവാൻ. ദേവർഷിയായ നാരദൻ പറഞ്ഞുതന്ന ആചാരലക്ഷണമാണിത്.

ശുചിസ്ഥലം, കാള, ദേവൻ, ഗോഷ്ഠം, നാലുംകൂടിയ വഴി, ബ്രാഹ്മണൻ, ധാർമ്മികൻ, ചൈത്യം ഇവയെ കടന്നുപോകു

മ്പോൾ വലത്തുഭാഗത്തൂടെ ഒഴിയണം. പാന്ഥന്മാർക്കും സർവ്വ ഭൃത്യ.മാർക്കും സ്വന്തം ജനങ്ങൾക്കുതുല്യമായ ഭോജനം ഭൃത്യരോടുചേർന്ന് നരന്മാർക്കു നല്കണം. മനുഷ്യന്നു കാലത്തും അന്തിക്കും മാത്രമേ ഭക്ഷണം ദൈവം വിധിച്ചിട്ടുള്ളു. അതിന്നിടയ്ക്ക് ഊണു വിധിച്ചിട്ടില്ല. മുൻപറഞ്ഞ മട്ടിലാണെങ്കിൽ ഉപവാസിയെന്നെ നിലയുണ്ട്. ഹോമകാലത്ത് ഹോമിക്കുകയും, ഋതുകാലത്ത് ആർത്തവശുദ്ധിവന്നതിന്നുശേഷം മാത്രം ഭാര്യയോടു ചേരുകയും, മറ്റു കാലങ്ങളിൽ ചേരാതിരിക്കുകയും, പരസ്ത്രീഗമനം വർജ്ജിക്കുകയും ചെയ്യുന്നവൻ പ്രാജ്ഞനാണ്. അവൻ ബ്രഹ്മചാരിയോടു തുല്യനായ വ്രതം സ്വീകരിച്ചവനാണെന്നു പറയാം.

ബ്രാഹ്മണന്നുകൊടുത്ത് ബാക്കിയുള്ള അന്നം അമൃതാണ്. അമ്മ മനസ്സുവെച്ച് തരുന്ന അന്നവും അമൃതാണ്. സത്തുക്കൾ അത് അനുഭവിക്കുന്നു. സജ്ജനം സത്യമായി നില്ക്കുന്നു. മണ്ണുടയ്ക്കുന്നവനും പുല്ലുവെട്ടുന്നവനും, നഖംകൊണ്ട് നുള്ളിത്തിന്നുന്നവനും, ഉച്ഛിഷ്ടം തിന്നാൻ കാത്തുകിടക്കുന്നവനും, വേണ്ടതുപോലെ നടക്കാത്തവനുമായ നരൻ ദീർഘായുസ്സ് നേടുകയില്ല. യജുസ്സുകൊണ്ട് സംസ്കരിക്കപ്പെട്ട മാംസം മാംസവർജ്ജിതനും ഭക്ഷിക്കാം. അല്ലാത്ത മാംസം വെറുതെ ഭക്ഷിക്കരുത്. ഏതിന്റേയും പൃഷ്ഠഭാഗത്തെ മാംസം ഉപേക്ഷിക്കണം. സ്വദേശത്തായാലും അന്യദേശത്തായാലും ഒരു വഴിയാത്രക്കാരൻ വന്നു കയറിയാൽ അവനെ പട്ടിണിക്കിടരുത്. താൻ ആഗ്രഹിച്ചതുപോലെ കാമ്യമായ കർമ്മഫലം നേടിയാൽ ഗുരുക്കൾക്ക് അതു കൊടുക്കണം.

ഗുരുക്കൾക്ക്, തന്നേക്കാൾ പ്രായംചെന്നവർക്ക്, ഇരിക്കുവാനുള്ള പീഠം സജ്ജമാക്കിക്കൊടുക്കണം. ഗുരുജനങ്ങളെ വന്ദിക്കണം. ഗുരുജനങ്ങളെ പൂജിച്ചാൽ ശ്രീയും ആയുസ്സും നേടും. (ഗുരുജനങ്ങൾ=അച്ഛൻ, അമ്മ, ഗുരുനാഥൻ) ഗുരുക്കൾക്ക് അർച്ചനചെയ്ത് മർത്ത്യൻ ശ്രീയും യശസ്സും നേടുന്നു. ഉദിച്ചുയരുന്ന സൂര്യന്റെ നേരെനോക്കി നില്ക്കരുത്. നഗ്നകളായ സ്ത്രീകളെ നോക്കരുത്. ഗൂഢമായ ദിക്കിൽ വെച്ചേ ധർമ്മ്യമായ മൈഥുനം ചെയ്യാവൂ. എപ്പോഴായാലും ന്യായമായതായാലും അതു പരസ്യമായി ചെയ്യുവാൻ പാടില്ല. ഹൃദയം തീർത്ഥങ്ങളിൽവെച്ച് തീർത്ഥമാണ്. ഹൃദയമാണ് ശുചികളിൽവെച്ച് ശുചി. ഹൃദയത്തിനൊത്ത പുണ്യതീർത്ഥമില്ല. ഹൃദയത്തിന്നൊപ്പം ശുദ്ധമായ മറ്റു വസ്തുക്കളില്ല. അങ്ങനെ ഹൃദയത്തെ ശുദ്ധമായി വെക്കണം. ആര്യന്മാർ ശുദ്ധമായി ബാലന്മാരുടെ സ്പർശനത്തെ കരുതുന്നു. കാണുമ്പോഴൊക്കെ അവരോട് സുഖമന്വേഷിക്കണം; ചോദിക്കണം. വിപ്രന്മാരെ കാലത്തും അന്തിക്കും അഭിവാദനംചെയ്യുന്നത് യുക്തമാണ്.

ദേവാലയം, പശുക്കളുടെ മദ്ധ്യം, വിപ്രന്മാരുടെ ക്രിയാസ്ഥലം, സ്വാദ്ധ്യായം, ഊണ് ഇവയിൽ വലത്തേകൈ ഉയർത്തണം. അങ്ങനെ ബ്രാഹ്മണപൂജ ചെയ്യുന്നവരുടെ കൃഷിയും കച്ചവടവും അഭിവൃദ്ധിപ്പെടും. ഗോക്കൾ സമൃദ്ധിയായി ഉണ്ടാകും; ഭോജനസമ്പത്തു വർദ്ധിക്കും; പാനീയത്തിൽ സമൃദ്ധിയുണ്ടാകും.

ഭക്ഷണം മറ്റുള്ളവർക്കും ഒപ്പമിരുത്തി ദാനംചെയ്താൽ, 'ഇനിയും വേണമോ' 'കുറച്ചുകൂടി വിളമ്പട്ടേ' എന്നു ചോദിച്ചുനല്കണം. പാനീയങ്ങൾ നല്കുമ്പോൾ'കുറച്ചുകൂടി തരട്ടേ' എന്നു സസന്തോഷം ചോദിച്ചു നല്കണം. മധുരമുള്ള പാൽ കൊടുക്കുമ്പോഴും ചോറു കൊടുക്കുമ്പോഴും പായസം നല്കുമ്പോഴും ശാന്തമായി 'കുറേക്കൂടി വിളമ്പട്ടെ' എന്നു ചോദിച്ചു നല്കണം. ക്ഷൗരം, തുമ്മൽ, കുളി, ഊണ് ഇവയ്ക്കുശേഷം ബ്രാഹ്മണരെ കൈകൂപ്പണം. രോഗികൾ ഈമാതിരി ചെയ്താൽ രോഗശാന്തി ലഭിക്കും. സൂര്യന്റെ നേരെതിരിഞ്ഞിരുന്ന് മൂത്രമൊഴിക്കരുത്. സ്വന്തം മലം വിസർജ്ജിച്ചതിന്നുശേഷം അത് നോക്കരുത്. പെണ്ണിന്റെകൂടെ എപ്പോഴും ഒരു കിടക്കയിൽ കിടക്കരുത്. പെണ്ണിന്റെകൂടെ ഒരു പാത്രത്തിൽ ഭക്ഷിക്കരുത്. ജ്യേഷ്ഠന്മാരേയോ മൂത്തവരേയോ 'നീ' എന്നു വിളിക്കരുത്. പേരുവിളിക്കുന്നതും പാടില്ല. 'നിങ്ങൾ' 'അങ്ങ്' 'ഭവാൻ' എന്നേ വിളിക്കാവൂ. താഴ്ന്നവരേയും സമന്മാരേയും 'നീ' എന്നു വിളിക്കുന്നതിൽ തെറ്റില്ല. ഇങ്ങനെ രണ്ടുകൂട്ടരെമാത്രമേ നീ എന്ന പദത്തിൽ സംബോധനചെയ്യാവൂ.

പാപികളുടെ ഹൃദയം വൈകൃതമാണ്. അവർ പാപം പറയും. അത് മനസ്സിലാക്കി മഹാജനങ്ങളിൽ അതു തുറന്നു പറയാതിരുന്നാൽ പാപി നശിക്കും. അറിവു കുറഞ്ഞവൻ താൻ അറിഞ്ഞുചെയ്ത കുറ്റത്തെ മൂടിവെയ്ക്കും. അത് മനുഷ്യൻ അറിഞ്ഞില്ലെന്നു വരും. എന്നാൽ ദേവന്മാർ അതു കാണുന്നുണ്ടെന്നു ധരിക്കണം. പാപത്താൽ മൂടുന്ന പാപം പാപത്തെ പിൻതുടരും. ധർമ്മത്താൽ ധർമ്മം മൂടുകയില്ല. അതു ധർമ്മത്തെ പിൻതുടരും.

പാപംചെയ്താൽ പിന്നെ അതിനെപ്പറ്റി മൂഢൻ ചിന്തിക്കുകയില്ല. പാപം അന്യൻ ഏൽക്കുകയില്ല. മടങ്ങിവന്ന് ചെയ്തവനെത്തന്നെ അതു പ്രാപിക്കും. ചന്ദ്രനിൽ രാഹു ചെല്ലുന്നമാതിരി അജ്ഞാനിയിൽ ആ പാപകർമ്മം ചെല്ലും.

ആശിച്ചു നേടിയ ധനം സംഭരിച്ചുവെച്ചാൽ അത് അനുഭവിക്കാൻ യോഗമുണ്ടാകയില്ല. ബുധന്മാർക്ക് അത് ഉപേക്ഷിക്കുന്നതിൽ വിഷമമില്ല. അവർ സർവ്വസ്വവും ഉപേക്ഷിച്ച് മൃത്യുവിനെ ഭയപ്പെടുന്നില്ല. എല്ലാ ജീവിക്കും ധർമ്മമായിട്ടുള്ളതു മാനസമാണ്. അതുകൊണ്ട് എല്ലാ ജീവിക്കും നാം മനസ്സുകൊണ്ട് നന്മ ചെയ്യണം. താൻതന്നെ ധർമ്മം അനുഷ്ഠിക്കണം. ധർമ്മത്തിൽ ആരും തുണയായി നില്ക്കുകയില്ല. ധർമ്മത്തിൽനിന്നാണ് മനുഷ്യന്റെ ഉത്ഭവം, ദേവന്മാർക്ക് ധർമ്മം അമൃതാകുന്നു. മരണാനന്തരം പരലോകത്തിൽ മനുഷ്യൻ ധർമ്മംവഴിയായി നിത്യമായ സുഖം അനുഭവിക്കുന്നു."

**194. അദ്ധ്യാത്മകഥനം - അദ്ധ്യാത്മജ്ഞാനനിരൂപണം –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ, പിതാമഹാ, എല്ലാ പുരുഷന്നും അദ്ധ്യാത്മം എന്ന ഒന്ന് ഉള്ളതായി പറഞ്ഞുവരുന്നുണ്ടല്ലോ. എന്താണ് ഈ 'അദ്ധ്യാത്മം? അതിന്റെ രൂപമെന്താണ്? എനിക്ക് അത് ശരിയായി അറിയുവാൻ ആഗ്രഹമുണ്ട്. ഒന്നു വിശദമായി പറഞ്ഞുതരണേ! ബ്രഹ്മാവ് ചരാചരമടങ്ങിയ ജഗത്തിനെ എന്തിനാലാണ് സൃഷ്ടിച്ചിരിക്കുന്നത്? പ്രളയത്തിൽ അവയെല്ലാം എങ്ങോട്ടാണ് ചെല്ലുന്നത് എന്നും പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ പാർത്ഥാ, നീ എന്നോട് അദ്ധ്യാത്മം എന്താണെന്നു ചോദിക്കുന്നു. അതു ഞാൻ വിവരിച്ചു പറയാം. ഉണ്ണീ, അത് എത്രയോ ശ്രേയസ്കരവും സുഖവുമായിട്ടുള്ളതാണ്.

സൃഷ്ടി, പ്രളയം എന്നിവയെപ്പറ്റി സത്യമായി മഹാന്മാരായ ആചാര്യന്മാർ പണ്ടേ പറഞ്ഞിട്ടുള്ളതാണ്. ഇതിന്റെ സത്യാവസ്ഥ അറിഞ്ഞവൻ ലോകത്തിൽ പ്രീതിയും സൗഖ്യവും നേടുന്നതാണ്. അതുകൊണ്ട് നല്ലതായ ഫലം സിദ്ധിക്കും. അത് എല്ലാവർക്കും ഏറ്റവും ഹിതമായിട്ടുള്ളതുമാണ്.

പൃഥിവി, വായു, ആകാശം, ജലം, ജ്യോതിസ്സ് ഇവ അഞ്ചുമാണ് മഹാഭൂതങ്ങൾ. ഇവയാൽ ഭൂതങ്ങൾ ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു എവിടെനിന്നാണോ അവ സൃഷ്ടിക്കാൻ ഉപയോഗപ്പെടുത്തിയത് അവിടെത്തന്നെ അവ ചെന്നുചേരും. സമുദ്രത്തിലെ തിരമാല പൊങ്ങുകയും താഴുകയും ചെയ്യുന്നപോലെയും, ആമ അതിന്റെ അംഗങ്ങൾ പുറത്തുകാണിക്കുകയും, ഉള്ളിലേക്ക് വലിക്കുകയും ചെയ്യുന്നതുപോലെയും, മഹാഭൂതങ്ങൾ ഭൂതങ്ങളെ-ജീവികളെ-പുറത്തു കാണിക്കുകയും, അവയെ നശിപ്പിച്ച് തന്നിലേക്കുതന്നെ പിൻതിരിച്ച് തന്നിൽ ലയിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ ഭൂതാത്മാവ് സൃഷ്ടിച്ച ഭൂതൗഘങ്ങളെ, ഭൂതാത്മാവുതന്നെ സംഹരിക്കുന്നു. ഭൂതകൃത്ത് ഈ പ്രവൃത്തി സകല ഭൂതങ്ങളിലും നിരന്തരം നടത്തിക്കൊണ്ടിരിക്കുന്നു. എന്നാൽ ജീവികൾക്ക് ഈ സത്യം കാണാൻ കഴിയുന്നില്ല.

ശബ്ദം, ശ്രോത്രം, ഓട്ടകൾ എന്നീ മൂന്നും ആകാശയോനിജമാണ്. സ്പർശം, ചേഷ്ട, ത്വക്ക് ഈ മൂന്നും വായുജങ്ങളാ

ണ്. രൂപവും, കണ്ണും, ദഹനവും ഇവ മൂന്നും തേജസ്സിൽനിന്ന് ഉത്ഭവിച്ചതാണ്. രസം, സ്രവങ്ങൾ, നാവ്, എന്നീ മൂന്നും ജലത്തിന്റെ ഗുണങ്ങളാണ്. ഘ്രേയം, ഘ്രാണം, ദേഹം എന്നീ മൂന്നും ഭൂമിയുടെ ഗുണങ്ങളാണ്. ഇങ്ങനെ മഹാഭൂതങ്ങൾ അഞ്ചെണ്ണമാകുന്നു. മനസ്സ് എന്നു പറയുന്നത് ആറാമത്തേതാണ്. ഇന്ദ്രിയങ്ങളും മനസ്സും ചേർന്ന് വിജ്ഞാനം ഉണ്ടാകുന്നു. ഏഴാമത്തേതു ബുദ്ധിയാണ്. ക്ഷേത്രജ്ഞൻ (ആത്മാവ്) എന്നത് എട്ടാമത്തേതാണ്.

കണ്ണുകൊണ്ട് കാണുന്നു. കണ്ണു കാഴ്ചയ്ക്കുള്ളതാണ്. മനസ്സുകൊണ്ടു സംശയിക്കുന്നു. ബുദ്ധി കാര്യത്തെ തീർച്ചപ്പെടുത്തുന്നതിന്നുള്ളതാണ്. ക്ഷേത്രജ്ഞൻ എല്ലാറ്റിന്നും സാക്ഷിപോലെ ഒന്നിലും പെടാതെ നിൽക്കുന്നു. പാദത്തിന്നുമേലെ കീഴും മേലും കണ്ടറിയുന്നവൻ ആരോ, ആ അവനാൽ ഇവിടെ പ്രപഞ്ചത്തിൽ എല്ലാം വ്യാപ്തമായിരിക്കുന്നു എന്നു നീ ധരിക്കുക! എല്ലാ ഇന്ദ്രിയങ്ങളേയും എല്ലാവരും അറിഞ്ഞിരിക്കണം. തമസ്സ്, രജസ്സ്, സത്വം എന്നീ ഭാവങ്ങൾക്കെല്ലാം ആശ്രയമാണ് ആ ക്ഷേത്രജ്ഞൻ. ബുദ്ധികൊണ്ട് ജീവികൾക്കുള്ളതായ ഈ ഗതാഗതം അറിഞ്ഞ പുരുഷൻ മെല്ലെ സൂക്ഷിച്ചു നോക്കി ഉത്തമമായ ശമം നേടുന്നു. ഗുണങ്ങൾ ബുദ്ധിയേയും, ബുദ്ധി മനസ്സുതുടങ്ങിയ ആറ് ഇന്ദ്രിയങ്ങളേയും ധീ ഭൂതങ്ങളേയും നയിക്കുന്നു. ധീ നഷ്ടപ്പെട്ടാൽ പിന്നെ ഗുണങ്ങൾ നശിച്ചതുതന്നെ. ഈ പ്രപഞ്ചം മുഴുവൻ-സർവ്വചരാചരവും-ആ ബുദ്ധിയിൽ അടങ്ങിയിരിക്കുന്നു. ആ ബുദ്ധിയിൽനിന്നാണ് സർവ്വ ചരാചരങ്ങളുടെയും ഉൽപ്പത്തിയും ലയവും. അതുകൊണ്ട് വേദം പറയുന്നത് എല്ലാം ആ ബുദ്ധിയുടെ കല്പനയാണെന്നാണ്. അതിനെ ആശ്രയിച്ചു കാണുന്നതാണ് കണ്ണ്, കേൾക്കുന്നതാണ് ചെവി, ഘ്രാണിക്കുന്നതാണ് മൂക്ക്, രസം ആസ്വദിക്കുന്നത് ജിഹ്വയാണ്, ത്വക്കു കൊണ്ടു തൊട്ടാൽ അറിയുന്നു. ബുദ്ധിയിൽ വികാരം ഉണ്ടാകുന്നു. എന്തുകൊണ്ട് എന്ത് ഓർക്കുന്നുവോ, അപ്പോൾ മനസ്സ് തന്മയമാകുന്നു. ബുദ്ധിയുടെ അധിഷ്ഠാനങ്ങൾ അഞ്ചിനം അർത്ഥം ഉള്ളതാണ്. ഇന്ദ്രിയങ്ങൾ എന്ന് പറയുന്ന അവയ്ക്ക് അധിഷ്ടാതാവ് അദൃശ്യനാകുന്നു. പുരുഷനിലുള്ള ബുദ്ധി മൂന്നു ഭാവങ്ങളിലും നിൽക്കുന്നു. ചിലപ്പോൾ പ്രീതി നേടും, ചിലപ്പോൾ ദുഃഖിക്കും, ചിലപ്പോൾ സുഖവും ദുഃഖവും വിട്ടുനില്ക്കും.

ഇങ്ങനെ മനുഷ്യന്റെ ഉള്ളിലുള്ള മൂന്നു ഭാവത്തിൽ നില്ക്കുന്നതും ഭാവാത്മികമായ മൂന്നു ഭാവങ്ങൾക്കും ഇതു മേലെയായി നില്ക്കുന്നു. പുഴകളുടെ നാഥനായ സമുദ്രം തിരയായി കരയെ കടക്കുന്ന മട്ടിൽ, ഭാവത്തെ കടക്കുന്ന ബുദ്ധി ഭാവത്തിന്റെ ഉള്ളിലും നില്ക്കുന്നു ഭുവാതീതമായ ബുദ്ധി സ്വയം വർത്തിക്കുന്നു. എന്നാൽ തമസ്സ് അതിനെ പിൻതുടരുകയാൽ രജസ്സ് പ്രവർത്തിക്കുന്നു. അത് അപ്പോൾ സർവ്വ ഇന്ദ്രിയത്തേയും പ്രവർത്തിപ്പിക്കും.

പ്രീതി സത്വത്തിലും, ദുഃഖം രജസ്സിലും, മോഹം തമസ്സിലും നില്ക്കുന്നു. ഇപ്പറഞ്ഞ മൂന്നെണ്ണത്തിൽ, ഏതെല്ലാം ഈ ലോകത്തിലുണ്ടോ, അവയെല്ലാം ഈ മൂന്നിൽ അടങ്ങിയിരിക്കുന്നു. ഇപ്രകാരം ബുദ്ധിയുടെ ഗതി, ഹേ ഭാരതാ! ഞാൻ നിന്നോടു പറഞ്ഞു. അതുകൊണ്ടു ബുദ്ധിമാനായ പുരുഷൻ സർവ്വ ഇന്ദ്രിയങ്ങളേയും ജയിക്കണം. പ്രാണികൾക്ക് എല്ലാം എപ്പോഴും സത്വം, രജസ്സ്, തമസ്സ് എന്നിവ ചേർന്നു നില്ക്കുന്നു. എല്ലാ സത്വത്തിലും മൂന്നുമാതിരി ബോധനം കാണുന്നു. അവ സാത്വികം, രാജസം, താമസം എന്നിവയാണ് ഭരതർഷഭാ!

സുഖസ്പർശമാണ് സത്വഗുണം, ദുഃഖസ്പർശമാണ് രജോഗുണം. തമോയോഗത്താൽ വ്യാവഹാരികങ്ങൾ ബാധിക്കുന്നു. സത്വരജോഗുണങ്ങളോടു തമോഗുണം ചേർന്നാൽ ദുഃഖവും സുഖവുമില്ലാത്തസ്ഥിതി സംജാതമാകുന്നു. മാനസികമായും ശാരീരികമായും ഉണ്ടാകുന്ന സുഖത്തിന്നുകാരണം സത്വഗുണമാണ്. ദുഃഖഹേതു രജോഗുണവും, മോഹഹേതു തമോഗുണവുമാണ്.

ഹർഷം, പ്രീതി, ആനന്ദം, സുഖം, ചിത്തപ്രശാന്തത, ഇവ സാത്വികമെന്ന ഗുണങ്ങളാകുന്നു. ഇത് ഇടയ്ക്കൊക്കെ ആർക്കും ഉണ്ടാകുന്നതാണ്. അതുഷ്ടി, പരിതാപം, ശോകം, ലോഭം, അക്ഷമ, ഇവ ഹേതുക്കളായും, അഹേതുക്കളായും കാണപ്പെടുന്നു. അത് രജസ്സിന്റെ ചിഹ്നങ്ങളാകുന്നു. അവമാനം, പ്രമാദം, നിദ്ര, മോഹം, ഇവ പലതരത്തിലുള്ള തമോഗുണങ്ങളാകുന്നു. എല്ലാവിധത്തിലും മുൻകൂട്ടിക്കുണ്ട് മനസ്സിലാക്കി മനസ്സിനെ അടക്കിയവൻ ഈ ലോകത്തിലും പരലോകത്തിലും സുഖം നേടുന്നതാണ്.

ബുദ്ധിയും, ആത്മാവും തമ്മിലുള്ള അന്തരം വളരെ സൂക്ഷ്മമായിട്ടുള്ളതാണ്. ഒരന്തരവും കാണാൻകഴിയുകയില്ല. ബുദ്ധി ഗുണങ്ങളെ മുന്നോട്ടുകൊണ്ടുവരുന്നു. ആത്മാവ് ഒന്നും തന്നെ ചെയ്യുന്നില്ല. അതാണ് അവതമ്മിലുള്ള അന്തരമെന്നറിയണം. അവ രണ്ടും എപ്പോഴും ചേർന്നിരിക്കും. അത്തിമരവും മിന്നാമിനുങ്ങും എന്നപോലെ എപ്പോഴും ചേർന്നിരിക്കും. ആത്മാവും ബുദ്ധിയും തമ്മിൽ വളരെയേറെ ഇണങ്ങിച്ചേർന്നിരിക്കുന്ന സ്വഭാവത്താൽ ഇവ രണ്ടും വ്യത്യസ്തമാണെങ്കിലും അവ എപ്പോഴും തമ്മിൽ ഇണങ്ങിച്ചേർന്നിരിക്കും. മത്സ്യവും വെള്ളവും തമ്മിൽ ഇണങ്ങുന്നതുപോലെയാണ് ആത്മാവിന്റെയും മനസ്സിന്റെയും ചേർച്ച. ഗുണങ്ങൾ ആത്മാവിനെപ്പറ്റി അറിയുന്നില്ല, എന്നാൽ ആത്മാവ് ഗുണങ്ങളെപ്പറ്റി എല്ലാം അറിയുന്നുണ്ട്. ഗുണങ്ങളെക്കാണുന്ന ആത്മാവ് ഇവയൊക്കെ തന്നിൽ നിന്നുത്ഭവിച്ചതാണെന്ന് ഓർക്കുന്നു. ആത്മാവ് ഇന്ദ്രിയജ്ഞാനത്തിലൂടെയും, മനസ്സിലൂടെയും, ബുദ്ധിയിലൂടെയും, അങ്ങനെ സപ്തമാർഗ്ഗങ്ങളിൽ പ്രവർത്തിക്കുന്നു. അവയെല്ലാം പ്രവർത്തനവ്യാപൃതമല്ല. ഒന്നിന്നും സ്വന്തമായ ബോധമില്ല. അവ നില്ക്കുന്നസ്ഥാനം ആത്മാവാകുന്ന വെളിച്ചത്താൽ കാണപ്പെടുന്നു. ചുറ്റും നില്ക്കുന്ന വസ്തുക്കളെ നേർമ്മയിൽ മൂടിയ വെളിച്ചത്തിലെന്നപോലെ അവ കാണപ്പെടുന്നു. ബുദ്ധി എല്ലാ ഗുണങ്ങളേയും ഉണ്ടാക്കുന്നു. എന്നാൽ ആത്മാവ് ഒന്നും ചെയ്യാതെ നിൽക്കുകമാത്രം ചെയ്യുന്നു. ഒരു സാക്ഷിയെപ്പോലെ നിശ്ചലനായി കണ്ടുനില്ക്കുകമാത്രം ചെയ്യുന്നു. ഇപ്രകാരമാണ് ആത്മാവിന്നും ബുദ്ധിക്കും തമ്മിലുള്ള ബന്ധം. അവ തമ്മിൽ യാതൊരു ആശ്രയവുമില്ല. ബുദ്ധി മനസ്സിനെ സൃഷ്ടിക്കുന്നു. പക്ഷേ, ഗുണങ്ങളെ സൃഷ്ടിക്കുന്നില്ല. മനസ്സുകൊണ്ട് ഗുണങ്ങളെ നിയന്ത്രിക്കുമ്പോൾ ഘടത്തിൽ ദീപം എന്നപോലെ ആത്മാവ് വളരെ തെളിയും. പ്രാകൃതകർമ്മത്തെ വിട്ട് ആത്മരതിയായ മുനി, സർവ്വഭൂതാത്മഭൂവായ ആ മുനി, മുഖ്യമായ ഗതി പ്രാപിക്കുന്നു. വെള്ളത്തിൽ ചുറ്റിപ്പറക്കുന്ന പക്ഷി വെള്ളത്തിന്റെ ബന്ധം ഏല്ക്കാത്തമാതിരി കൃതപ്രജ്ഞൻ ഭൂതങ്ങളിൽ വർത്തിക്കുന്നു.

ഇപ്രകാരം സ്വഭാവാദികൾ തന്റെ ബുദ്ധികൊണ്ടു കണ്ടറിയുന്ന നരൻ, ഹർഷിക്കാതേയും ദുഃഖിക്കാതേയും സമഭാവനയോടെ, മത്സരം വെടിഞ്ഞവനായി, സ്വഭാവവും ബുദ്ധിയും ചേർത്ത് നിത്യവും ഗുണങ്ങളെ തീർക്കുന്നു. ഗുണങ്ങളെ ഊറാമ്പുലിയുടെ മാറാമ്പലുപോലെ കാണുക. തുടച്ചുനീക്കിയാൽ അതു പോവുകയില്ല. ഉടച്ചാൽ ഉടയുകയുമില്ല. പരോക്ഷമായ ഇത് പ്രത്യക്ഷാനുമാനങ്ങളാൽ കാണുവാൻകഴിയും. ഇപ്രകാരം ചിലർ ഉറപ്പിച്ചുപറയുന്നു. ഒന്നും നഷ്ടമായില്ലെന്നു പറയുന്നു. അപ്പോൾ ചിലരുടെ അഭിപ്രായം എല്ലാം നഷ്ടപ്പെട്ടു എന്നാണ്. ഇവ രണ്ടും മനസ്സിലാക്കി അതിൽ യഥാമതി തീർപ്പുചെയ്യുക. ഇപ്രകാരം ഹൃദയഗ്രന്ഥിബുദ്ധിഭേദാത്മകങ്ങളെ ദൃഢമായും ഉപേക്ഷിച്ചു സുഖമായി വാഴുക. സംശയമറ്റവൻ ഒരിക്കലും ദുഃഖിക്കുകയില്ല.

മലിനന്മാർ അറിവുസമ്പാദിച്ചാൽ പൂർണ്ണനദിയിൽ മുങ്ങിയപോലെ മാലിന്യംനീങ്ങി സിദ്ധിനേടും. എല്ലാ പാപങ്ങളും ജ്ഞാനപ്രവാഹത്തിൽ നീങ്ങും. വിസ്താരമുള്ള നദി കടക്കുന്നവൻ മറുകരകാണുമ്പോൾ മാത്രമേ സന്തോഷിക്കുകയുള്ളൂ. മറുകര കാണുന്നവൻ തോണിയാൽ എത്തുവാൻ ശ്രമിക്കുന്നു. അപ്പോഴേ അവന്നും സുഖം ലഭിക്കയുള്ളൂ. സത്യത്തെപ്പറ്റിയുള്ള

ജ്ഞാനം അവനെ സന്തോഷഭരിതനാക്കും. അങ്ങനെയുള്ള ജ്ഞാനത്തിന്റെ ഫലം ലഭിക്കുവാൻ സന്തോഷം തുടങ്ങുമ്പോൾ പുരുഷൻ മറുകരപറ്റിയതായി കണക്കാക്കുന്നു. തത്ത്വജ്ഞൻ തപിക്കുകയില്ല. ഫലം കണ്ടാൽ അവൻ കടന്നുപോകും. ഇപ്രകാരം ഉത്തമജ്ഞാനമായ കൈവല്യത്തെ, അദ്ധ്യാത്മത്തെ അറിയുക. ഇത് അറിഞ്ഞ നരൻ എല്ലാ ഭൂതത്തിന്റെയും ജന്മനാശങ്ങൾ മനസ്സിലാക്കി മെല്ലെ ബുദ്ധിയാൽ ഒടുവിൽ ശമം പ്രാപിക്കുന്നു.

ത്രിവർഗ്ഗത്തെ അറിഞ്ഞവനും, എല്ലാം നോക്കിയറിഞ്ഞു വിടുന്നവനും, മനസ്സാൽ തിരയുന്നവനുമായ യോഗി തത്ത്വം കണ്ട് നിരുത്സാകനാകുന്നു. ആത്മാവിനെ വേർതിരിച്ച് ഇന്ദ്രിയങ്ങളാൽ അകൃതാത്മക്കൾക്ക് കാണുവാൻ കഴിയുകയില്ല. ആത്മാവിനെ അറിഞ്ഞവൻ ബുദ്ധനായി. ബുദ്ധലക്ഷണം വേറെ എന്തുണ്ട്. അതറിഞ്ഞ് മനീഷികൾ കൃതകൃത്യരായി ബ്രഹ്മത്തെത്തന്നെ നിനയ്ക്കുന്നു.

ജഡരതിഭയങ്ങൾ ഏല്ക്കുന്നതിൽ ബുധന്മാർ ഒരിക്കലും ഭയപ്പെടുകയില്ല. നന്മയുടെ തൂക്കവും അളവും അനുസരിച്ച് മോക്ഷത്തിന്റെ ആപേക്ഷികാവസ്ഥ മനസ്സിലാക്കാമെന്ന് മഹർഷികൾ പറയുന്നു. ഫലത്തിൽ ആസക്തികൂടാതെ കർമ്മം ചെയ്യുന്നതുകൊണ്ടു പണ്ടു താൻ ചെയ്ത പാപം ഇല്ലാതാക്കാമെന്നു പറയുന്നു. ജ്ഞാനിക്കു പഴയ കർമ്മങ്ങളുടെയും ഇപ്പോഴത്തെയും ഫലങ്ങൾ അപ്രിയമാവുകയില്ല. ദീനന്മാരിൽ ജനങ്ങൾ ഈർഷ്യകൊള്ളുന്നു. അത് അവനെ അടുത്ത ജന്മത്തിൽ ദോഷമായി ബാധിക്കുകയും ചെയ്യും. പുത്രന്മാർ മരിച്ചും ധനം നഷ്ടപ്പെട്ടും മറ്റുവിധത്തിലും ദുഃഖിച്ച് ആതുരരായിക്കഴിയുകയാണ് അജ്ഞരായ ജനങ്ങൾ. ആ ദുഃഖം യാഥാർത്ഥ്യബോധത്തിന്റെ അഭാവത്താലാണെന്ന് അറിയുക. ജ്ഞാനികൾക്കു ദുഃഖമില്ല; അവരിങ്ങനെ ദുഃഖിക്കയില്ല. അവർ രണ്ടും കണ്ടറിഞ്ഞവരാണെന്നു ധരിക്കുക. ഇത്തരത്തിലുള്ളവരാണ് ശരിയായ ജ്ഞാനികൾ."

**195. ധ്യാനയോഗകഥനം - ധ്യാനയോഗത്തിന്റെ സ്വഭാവവും മഹിമയും** - ഭീഷ്മൻ പറഞ്ഞു: "അല്ലയോ പാർത്ഥാ, നാലു വിധത്തിലാണ് ജ്ഞാനയോഗം. അതിനെക്കുറിച്ച് ഞാൻ പറയാം. അത് ശരിയായി അറിഞ്ഞ മഹർഷിമാർ എല്ലാ കാലത്തേക്കും സിദ്ധിയേല്ക്കുന്നു. ധ്യാനം നന്നായി ഒത്തവിധം യോഗികൾ ചെയ്യുന്നു. ജ്ഞാനതൃപ്തരായ മുനീന്ദ്രന്മാർ നിർവ്വാണത്തെ ചിന്തിച്ച് സംസാരദോഷത്തിൽനിന്ന് വിമുക്തരാകുന്നു. അവർക്ക് പിന്നെ പുനർജ്ജന്മം ഉണ്ടാകുന്നതല്ല. ജന്മദോഷം ക്ഷയിച്ചവരും നിർദ്വന്ദ്വരും, നിത്യസത്വസ്ഥരും, മുക്തന്മാരും, നിഷ്പരിഗ്രഹരുമായവർക്ക് തർക്കമറ്റ അസംഗങ്ങൾ മനശ്ശാന്തികരങ്ങളാകുന്നു. അങ്ങനെ ധ്യാനത്തോടുചേർന്ന് മനസ്സിനെ ഏകാഗ്രമാക്കി ഇന്ദ്രിയങ്ങളെ ഒന്നാക്കി മരത്തടിപോലെ മുനി അമരുന്നു.

അങ്ങനെ ധ്യാനനിമഗ്നനായിരിക്കുന്ന മുനി ചെവികൊണ്ട് ശബ്ദം കേൾക്കുകയില്ല. തൊലികൊണ്ട് സ്പർശം അറിയുകയില്ല. കണ്ണുകൊണ്ട് രൂപം കാണുകയില്ല. നാവുകൊണ്ട് സ്വാദറിയുകയില്ല. എല്ലാ ഗന്ധങ്ങളേയും വെടിയുന്നു. ധ്യാനത്താൽ യോഗത്തിൽ ലയിച്ചവൻ പഞ്ചേന്ദ്രിയങ്ങളിൽനിന്നുണ്ടാകുന്ന സുഖത്തെ ഇച്ഛിക്കുകയില്ല. വീര്യവാനായ അവൻ അവയെ മഥിക്കുന്നു. പഞ്ചവർഗ്ഗങ്ങളെ ഉള്ളിലടക്കി വിചക്ഷണനായ അവൻ അഞ്ചിന്ദ്രിയത്തേയും മനസ്സിനേയും അടക്കുന്നു. അനാലംബമായി കണ്ടതിലൊക്കെ മോഹിച്ചു സഞ്ചരിക്കുന്ന മനസ്സിനേയും പഞ്ചേന്ദ്രിയങ്ങളേയും ആദ്യമായി ധീരൻ ധ്യാനമാർഗ്ഗത്തിൽ നിറുത്തുന്നു.

ആദ്യമായി ഇന്ദ്രിയങ്ങളും മനസ്സും ഒന്നാക്കിത്തീർക്കണം. ധ്യാനമാർഗ്ഗത്തിൽ ആദ്യം ഇതാണു വേണ്ടത്. അപ്പോൾ കാറ്റിൽ ഇളകുന്ന മിന്നലെന്നപോലെ മനസ്സ് സ്ഫുരിക്കും. താമരയിലയിൽ നില്ക്കുന്ന വെള്ളത്തുള്ളി കാറ്റിൽ ഇളകുന്നപോലെ അവന്റെ ചിത്തവും ധ്യാനമാർഗ്ഗത്തിൽ ചലിക്കും. കുറച്ചുസമയം ഉറപ്പിച്ചു നിന്നാൽ അത് ധ്യാനമാർഗ്ഗത്തിൽ നില്ക്കും. വീണ്ടും മനസ്സ് ആകാശത്ത് കാറ്റ് അടിക്കുമ്പോളെന്നപോലെ ഇളകും. നിർവ്വേദമില്ലാത്തവനും, ക്ലേശം അറ്റവനും, മടി വിട്ടവനും, മാത്സര്യമില്ലാത്തവനും, ധ്യാനത്താൽ ധ്യാനയോഗജ്ഞനുമായ അവൻ വീണ്ടും ചിത്തത്തെ അടക്കും. മൗനവ്രതമെടുത്ത് യോഗധ്യാനംകൊള്ളുന്നവന് വിവേചനബുദ്ധിയും, വിവേകവും, ജ്ഞാനവും സിദ്ധിക്കും. മനശ്ചാഞ്ചല്യം ദുഃഖമുണ്ടാക്കുമെങ്കിലും യോഗി നിരാശനാകാതെ, നന്മയ്ക്കായി മനസ്സുകൊണ്ടു ക്ലേശിച്ച് വീണ്ടും ധ്യാനം നടത്തണം. തടസ്സം എന്ത് ബാധിച്ചാലും മുനി ഒട്ടും അതിൽ വെറുക്കുകയോ നിരാശപ്പെടുകയോ അരുത്. തന്റെ ഹിതമെന്തോ അതു ചെയ്യുകതന്നെ വേണം. പൊടി, ചാരം, വരളി എന്നിവ ഒരിടത്തുവെച്ച് വെള്ളം കൊണ്ടു കുറേശ്ശെ നനച്ചാൽ ഉടനെ നനവേല്ക്കുകയില്ല. കുറച്ച് നനയും. അപ്പോൾ പൊടിയല്ലാത്ത മട്ടിലാകും. പിന്നേയും കുറേശ്ശെ നനച്ചുകൂട്ടുമ്പോൾ പതുക്കെപ്പതുക്കെ നനഞ്ഞ് വെള്ളത്തിൽ അലിഞ്ഞുകൂടും. അപ്രകാരം പഞ്ചേന്ദ്രിയങ്ങളെ മെല്ലെ ധ്യാനത്തിൽ ലയിപ്പിക്കണം. ക്രമത്താൽ ഇന്ദ്രിയങ്ങളെ സംഹരിച്ചാൽ അതു നല്ലപോലെ ശമിക്കും. ഇപ്രകാരം ഹേ ഭരതർഷഭാ, പഞ്ചേന്ദ്രിയവ്യാപൃതമായ മനസ്സിനെ ആദ്യമേതന്നെ ധ്യാനത്തിന്റെ വഴിയിലേക്കു കൊണ്ടുവന്നാൽ അത് നിത്യമായ യോഗത്തിൽ അടങ്ങിനില്ക്കും.

പൗരുഷംകൊണ്ട് മാത്രമായോ, ദൈവംകൊണ്ടു മാത്രമായോ, ഒരാൾക്കും സുഖം പാട്ടിലാവുകയില്ല. അപ്രകാരംതന്നെയാണ് സംയതാത്മാവിന്റെയും കഥ, യോഗം പ്രാപിച്ചവൻ സുഖമായി ധ്യാനത്തിൽ ലയിക്കും. യോഗീന്ദ്രന്മാർ ഇപ്രകാരം പ്രാപിക്കുന്ന ആ നിർവ്വാണം അനാമയമാകുന്നു."

**196. ജാപകോപാഖ്യാനം - ജപധ്യാനങ്ങളുടെ സ്ഥലത്തെക്കുറിച്ചുള്ള വിവരണം** - യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, അങ്ങ് നാലാശ്രമങ്ങളെപ്പറ്റിയും രാജധർമ്മങ്ങളെപ്പറ്റിയും പറഞ്ഞുതന്നു. അങ്ങ് പല ഇതിഹാസങ്ങളേയും പലതരത്തിലുള്ള ആശ്രയങ്ങളേയും പറഞ്ഞുതന്നു. പല ധാർമ്മികകഥകളും ഭവാൻ പറഞ്ഞുതന്നു. ഇപ്പോൾ എനിക്ക് ഒരു സംശയം ബാധിച്ചിരിക്കുന്നു. അതും അങ്ങു തീർത്തുതരണം.

ജപിക്കുന്നവർക്കുള്ള ഫലലാഭം എന്തെന്ന് അങ്ങു പറഞ്ഞുതരണം. ജപിക്കുന്നവർക്ക് എന്തു ഫലം? അവർ നില്ക്കുന്നത് എവിടെ? ജപത്തിന്റെ വിധിയും മറ്റും ഹേ, പിതാമഹാ, അങ്ങ് പറഞ്ഞാലും. ജപിക്കുന്നവർ എന്നത് എന്താണ്? അത് സാംഖ്യയോഗവിധാനമാണോ? അത് എന്തു യജനവിധിയാണ്? ജപ്യം എന്നാൽ എന്താണ്? ഇതെല്ലാം അങ്ങ് പറഞ്ഞുതരിക. അങ്ങ് സർവ്വജ്ഞനാണ് എന്നാണ് എന്റെ മതം."

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ നാട്ടിൽ നടപ്പുണ്ട്. പണ്ട് യമധർമ്മനും, കാലനും, ബ്രാഹ്മണനും തമ്മിൽ നടന്നതാണ് കഥ.

മോക്ഷം കാണുന്ന മുനീശ്വരന്മാർ സാംഖ്യവും യോഗവുമെന്തെന്നു പറഞ്ഞിട്ടുണ്ട്. വേദാന്തത്തിൽ സന്ന്യാസവും ജപവും പറഞ്ഞിട്ടുണ്ട. പക്ഷേ, സാംഖ്യത്തിലോ യോഗത്തിലോ അതിന്റെ ആവശ്യം പറഞ്ഞിട്ടില്ല. വേദാന്തത്തിലും യോഗത്തിലും മനോനിഗ്രഹവും ഇന്ദ്രിയനിഗ്രഹവും സാധിക്കുന്നത് ജപമായിത്തന്നെ കണക്കാക്കുന്നു.

ജപംകൊണ്ടു മുക്തിനേടാനാഗ്രഹിക്കുന്നവർ സത്യം, അഗ്നിശുശ്രൂഷണം, വിജനസ്ഥലസേവനം, ധ്യാനം, തപം, ദമം, ക്ഷാന്തി, അനസൂയ, മിതാശനം, വിഷയംവിടൽ, മിതമായ ഭാഷണം, ശമം എന്നിവ പാലിക്കണം. ഇവ പ്രവർത്തിപ്പിക്കുന്ന യജ്ഞമാണ്. ഇനി നിവർത്തിക്കുന്ന യജ്ഞത്തേയും പറയാം: അത് കേട്ടാലും. ജപിക്കുന്ന ബ്രഹ്മവാദിക്കു കർമ്മം വിട്ടൊഴിയുന്നവിധം, ഈ പറഞ്ഞതൊക്കെ ഭേദമില്ലാതെ പറഞ്ഞവിധം തന്നെ നടക്കണം. വ്യക്തമായും അവ്യക്തമായും അനാശ്രയമായും അടങ്ങുന്ന മാർഗ്ഗത്തിലെത്തി കുശപ്പുല്ലുവിരിച്ച് അതി

ലിരുന്നു കുശ കൈയിൽ പിടിച്ച് കുശാശിഖിയായി കുശകൾ ചൂഴു മാറ് നടുവിൽ കുശയാൽ ഛന്നനായി വിഷയങ്ങളെ സേവിക്കാതെ അതിനെ വന്ദിച്ച്, വിഷയങ്ങൾ നിനയ്ക്കാതിരിക്കുക.

അങ്ങനെ മനസ്സാൽ സമനില ഉണ്ടാക്കി ഉള്ളം ഉള്ളിലാഴ്ത്തി, ധീയാൽ ധ്യാനിക്കുകയാണ് ബ്രഹ്മസംഹിതാജപത്തിൽ മുഴുകിയവൻ. സമാധിയിൽ അമർന്നവൻ സന്യസിച്ചേക്കാം. സംഹിതാബലത്തെ സംശ്രയിച്ച് ധ്യാനം സമ്പാദിക്കുന്നു. ശുദ്ധൻ, തപസ്സാൽ ദാന്തൻ, കാമദ്വേഷങ്ങൾ വിട്ടവൻ, രാഗമോഹങ്ങൾ വിട്ടവൻ-ഇവർ ദുഃഖിക്കയില്ല. വീണ്ടും സുഖതല്പരനാവുകയില്ല. കാരണങ്ങൾക്ക് കർത്താവില്ല. കാര്യത്തിന്ന് ഈ നിലയില്ല.

അഹങ്കാരത്തോടുകൂടി മനസ്സിനെ എങ്ങും വ്യാപരിപ്പിക്കരുത്. അർത്ഥഗ്രഹം, മാനഹാനി, ഔദാസ്യം ഇവയൊക്കെ വിട്ടവനായി, ധ്യാനക്രിയാപരനായി ഇരിക്കുന്ന യോഗി ധ്യാനവാനും ധ്യാനത്തിൽ ഉറച്ചവനുമാകുന്നു. ധ്യാനത്തിൽ സമാധിയേറ്റ് അവൻ എല്ലാറ്റിനേയും ക്രമേണ വിടുന്നു. ആ നിലയിലെത്തി സർവ്വത്യാഗിയാൽ അവന്നു ശ്രേഷ്ഠമായ സുഖം ലഭിക്കും. അനീഹനായി അവൻ പ്രാണൻ വെടിയും. അങ്ങനെ വിട്ടുപോകുന്ന പ്രാണൻ ബ്രാഹ്മിയായ ശരീരത്തെ പ്രാപിക്കും. അതിൽ ഇച്ഛയില്ലെങ്കിൽ അവൻ ബ്രഹ്മസായൂജ്യത്തെ പ്രാപിക്കും. വീണ്ടും ജനിക്കുകയില്ല.

ആത്മബുദ്ധിയോടെ ധ്യാനനിമഗ്നനായവൻ നിരാമയനായി എല്ലാ ലോകദുഃഖങ്ങളിൽനിന്നും വിട്ടവനായി മൃതിയില്ലാത്തതും രജസ്സില്ലാതെ ശുദ്ധമായി വിളങ്ങുന്നതുമായ പരമാത്മാവിൽ ചെന്നു ചേരും."

**197. ജാപകോപാഖ്യാനം – ജാപകന്ന് ദോഷം സംഭവിച്ചാൽ നരകമാണു ഫലം –** യുധിഷ്ഠിരൻ പറഞ്ഞു: "ജാപകന്മാർക്ക് ഏറ്റവും ഉത്തമമായ സൽഗതി ലഭിക്കുമെന്ന് അങ്ങു പറഞ്ഞുവല്ലോ. അവർക്ക് ഒരുതരത്തിലുള്ള സൽഗതി മാത്രമാണോ വേറെ വല്ല ഗതിയും ഉണ്ടോ?"

ഭീഷ്മൻ പറഞ്ഞു: "ജപിക്കുന്നവർക്കുള്ള ഗതി എന്താണെന്നു ഹേ രാജാവേ, ഭവാൻ മനസ്സുവെച്ചു കേൾക്കുക അനേകം നരകവും അവർക്കുണ്ട്. അതും പറയാം പുരുഷശ്രേഷ്ഠാ!

മുമ്പു പറഞ്ഞമാതിരി അനുഷ്ഠിക്കാത്ത ജാപകൻ, കർമ്മങ്ങൾ മുഴുമിപ്പിക്കാതിരിക്കുന്നവൻ, ഇവരൊക്കെ നരകത്തിലേക്കെത്തും. അത് ഏതൊക്കെയാണെന്നു പറയാം.

അവമാനത്തോടുകൂടി ചെയ്യുക, നന്ദിക്കാതെയും ഹർഷമേല്ക്കാതെയും ചെയ്യുക. ഇത്തരം ജാപകന്നു ഗതി നരകം തന്നെയാണ്. അതിൽ ഒട്ടും സംശയമില്ല. അഹങ്കാരത്തോടെ ജപിക്കുന്നവരെല്ലാം നരകത്തിലെത്തും. പരാവമാനിയായ പുരുഷൻ നരകത്തിലെത്തും. ദ്രോഹചിന്തയോടുകൂടി ജപിക്കുന്നവൻ, മോഹത്തിൽ മുങ്ങിയവൻ, അവന്റെ കാമം, അവൻ ചെല്ലുന്ന ദിക്കിലൊക്കെ അകപ്പെടുത്തും. ഐശ്വര്യം എത്തിച്ചേരുന്നതിൽ രഞ്ജിക്കുന്നവനായ ജാപകൻ അവന്നു നരകം തീർക്കുകയാണ്. അത് അവൻ വിട്ടുപോവുകയില്ല. രാഗത്താൽ അതിൽ മോഹിച്ചു ജപിക്കുകയാണെങ്കിൽ രാഗം അവൻ ചെല്ലുന്ന ദിക്കിലൊക്കെ കാണും. ദുർബുദ്ധിയും അകൃതപ്രജ്ഞനുമായവൻ മനസ്സിളകി നിന്നാൽ ചലിക്കുന്നതായ ഗതിയാണവന്നു ലഭിക്കുക. അവൻ നരകത്തിൽച്ചെന്നു എന്നും വരും. ഈ ബോധം തെറ്റിച്ചുനില്ക്കുന്നവന്ന് അവൻ ചെയ്യുന്ന തെറ്റ് ധരിക്കുന്നില്ലെങ്കിൽ അകൃതപ്രജ്ഞനായ ആ വിഡ്ഢിജ്ജാപകൻ മോഹത്തിലകപ്പെടും. അതിന്റെ ഫലമായി മോഹംമൂലം നരകത്തിൽ ചെന്നുവീഴും. വാശിയോടുകൂടി, 'ഞാൻ കാണിച്ചുതരാം നോക്കിക്കോ' എന്നു പറഞ്ഞു ജപിക്കുന്ന ജാപകൻ പൂർണ്ണനല്ല. അവൻ യോഗിയല്ല. അവൻ തീർച്ചയായും നരകത്തിലെത്തും."

യുധിഷ്ഠിരൻ പറഞ്ഞു: "സ്വാഭാവികവും മായാതീതവും വ്യക്തവുമായ ബ്രഹ്മത്തിൽ മനസ്സുറപ്പിച്ച്, അതിൽ പൂകിയ, ജാപകൻ പുനർജ്ജന്മം എടുക്കുന്നതെങ്ങനെ?"

ഭീഷ്മൻ പറഞ്ഞു: "ദുഷ്പ്രജ്ഞാനത്തിനാൽ നരകങ്ങൾ പലതരത്തിലുണ്ടെന്നു പറഞ്ഞതാണ്. തെറ്റിപ്പോകുന്നവരാണ് നരകത്തിൽ പോവുക. അല്ലാതെ ശരിയായി കർമ്മം അനുഷ്ഠിക്കുന്നവൻ നരകത്തിലെത്തുകയില്ല. ജാപകത്വം പ്രശസ്തം തന്നെയാണ്. അങ്ങനെ ശരിയായമട്ടിൽ ജപിക്കുന്ന ജാപകന്നു പുനർജ്ജന്മമില്ല. തെറ്റായവഴിക്കു നടക്കുന്നവർക്കാണ് നരകവും പുനർജ്ജന്മവും."

**198. ജാപകോപാഖ്യാനം – ജാപകോചിതമായ ദേവസ്ഥാനങ്ങൾ –** യുധിഷ്ഠിരൻ പറഞ്ഞു: "ജാപകൻ ഏതുതരത്തിലുള്ള നരകത്തിലേക്കാണ് ചെന്നെത്തുക? ആ നരകത്തിന്റെ മാതിരി എങ്ങനെയാണെന്നറിഞ്ഞാൽ കൊള്ളാം. വിവരിച്ചു പറഞ്ഞുകേൾക്കുവാൻ രാജാവേ, എനിക്കു കൗതുകമുണ്ട്. ഭവാൻ അതു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ധർമ്മാംശമായി പിറന്നവനാണ് നീ. സ്വഭാവാൽ ശർമ്മശാലിയാണ് നീ. ധർമ്മമൂലാശ്രയമായ മൊഴി സശ്രദ്ധം സന്മതേ, നീ കേൾക്കുക പരമാത്മാക്കളായ വാനവർക്കുള്ള സ്ഥാനങ്ങളുണ്ടല്ലോ. അവ ഞാൻ പറയാം. നാനാസംസ്ഥാനവർണ്ണങ്ങളും, നാനാരൂപഫലങ്ങളും ചേർന്നതാണ് ആ സ്ഥലം. ദിവ്യങ്ങളും, കാമഗങ്ങളുമായ വിമാനങ്ങൾ സഞ്ചരിക്കുന്ന സ്ഥലമാണവിടം. സദസ്സുകൾ, നാനാതരം ഉദ്യാനങ്ങൾ, പൊൻപൂക്കൾ വികസിക്കുന്ന പൊയ്കകൾ ചേർന്ന ആ ദിവ്യസ്ഥാനത്ത് നാല് ലോകേശന്മാരും, ശുക്രാചാര്യനും ബൃഹസ്പതിയും മറ്റും ആ മനോഹരോദ്യാനത്തിൽ വിഹരിക്കുന്നു. സാദ്ധ്യന്മാരും, വിശ്വേദേവകളും, മരുത്തുക്കളും, അശ്വിനീദേവകളും, രുദ്രനും ആദിത്യനും, വസുക്കളും മറ്റ് ദേവകളും പരമാത്മനിലയിൽ അവിടെ ഉപാസിക്കുന്നു. ഇതിന്നു വിപരീതമാണ് നരകം.

സ്വർഗ്ഗം അനിമിത്തമാണ്. അഭയസ്ഥാനമാണു സ്വർഗ്ഗം. ക്ലേശമെന്നത് അവിടെയില്ല. അവിടെ രണ്ടു കാര്യവു (അനുകൂലപ്രതികൂലങ്ങൾ)മില്ല. മൂന്നു ഗുണങ്ങ (സത്വരജസ്തമോഗുണങ്ങൾ)ളില്ല. എട്ട് ഇന്ദ്രിയജ്ഞാനങ്ങളില്ല(പഞ്ചേന്ദ്രിയം, ബോധം, മനസ്സ്, ബുദ്ധി), മൂന്നു ജ്ഞേയങ്ങളില്ല. നാലു ജ്ഞാനങ്ങളില്ല. അപ്രഹർഷവും, അനാനന്ദവും, അശോകവും വിഗതക്ലമവുമായ കാലം അതിൽ നില്ക്കുന്നു. അവിടെ കാലം പ്രഭുവല്ല. രാജാവേ, കാലപ്രഭുവായവൻ സ്വർഗ്ഗത്തിന്നും അധീശ്വരനാണ്. ആത്മകൈവല്യംപ്രാപിച്ച പുരുഷൻ അവിടെച്ചെന്നാൽ ദുഃഖിക്കുന്നതല്ല. ഇപ്രകാരമാണ് സ്വർഗ്ഗസ്ഥാനം. അതിന്നുനേരെ വിപരീതമാണ് നരകസ്ഥാനം.

ഹേ രാജാവേ, ശരിയായവിധം നരകത്തെപ്പറ്റി ഞാൻ പറഞ്ഞു. മുൻപറഞ്ഞ സ്വർഗ്ഗത്തിൽ പറ്റുവാൻ അർഹതയില്ലാത്ത പാപികൾ അതിന്നപ്പുറത്തുള്ള നരകത്തിൽ വീഴുന്നു."

**199. ജാപകോപാഖ്യാനം – ജാപകന്ന് സാവിത്രിയുടെ വരദാനം –** യുധിഷ്ഠിരൻ പറഞ്ഞു: "കാലൻ, മൃത്യു, യമൻ, ഇക്ഷ്വാകു, വിപ്രൻ ഇവർ തമ്മിൽ വിവാദമുണ്ടായി എന്ന് അങ്ങു പറഞ്ഞുവല്ലോ. പിതാമഹാ, അതിനെക്കുറിച്ച് അങ്ങു പറഞ്ഞുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പുരാണകഥ പറയാറുണ്ട്. സൂര്യപുത്രനായ ഇക്ഷ്വാകുവും ബ്രാഹ്മണനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് കഥാവിഷയം. കാലനും, മൃത്യുവും അതിൽ കഥാപാത്രങ്ങളാണ്. അവർ തമ്മിലുണ്ടായ സംഭാഷണവും അതിന്റെ സന്ദർഭവും ഞാൻ പറയാം. കേൾക്കുക.

പണ്ട് ഒരു ജാപകബ്രാഹ്മണൻ, പിപ്പലാദജനായ കൗശികൻ എന്നറിയപ്പെടുന്ന വേദവേദാംഗജ്ഞാനിയായ ധർമ്മവൃത്തൻ, ഹിമവൽപ്പാദത്തിൽ ചെന്ന് തപോനിയമത്തോടെ വസിച്ചു. അവൻ അന്ത്യമായ ബ്രാഹ്മ്യതപസ്സിൽ മനസ്സുവെച്ച് സംഹിത ജപിച്ച് ആയിരം വർഷം കഴിഞ്ഞു. വേദങ്ങളിൽ വിദഗ്ദ്ധനും മഹാപ്രാജ്ഞനുമായ അവൻ ഷഡംഗങ്ങളിൽ പ്രത്യക്ഷമായ ജ്ഞാനംനേടി. ആ ബ്രാഹ്മണൻ അങ്ങനെ ജപിച്ചുനില്ക്കുമ്പോൾ അവന്റെ മുമ്പിൽ ദേവി പ്രത്യക്ഷയായി, 'ഞാൻ നിന്നിൽ പ്രീതയായിരിക്കുന്നു' എന്നു പറഞ്ഞു. എന്നാൽ ഒന്നും മിണ്ടാതെ മന്ത്രം ജപിച്ചുകൊണ്ട് നില്ക്കുന്ന അവൻ ദേവിയോട് ഒന്നും പറഞ്ഞില്ല. എന്നാൽ ദേവി അപ്പോൾ അവനിൽ കനിവോടെ, പ്രീതിയോടെ നിന്നു. വേദമാതാവായ ദേവി അവന്റെ ആ ജപത്തെ പ്രശംസിച്ചു.

ബ്രാഹ്മണൻ ജപംകഴിഞ്ഞ് എഴുന്നേറ്റ ഉടനെ ദേവിയുടെ പാദങ്ങളിൽ തലകുമ്പിട്ട് വീണു നമസ്കരിച്ചു. ആ ധർമ്മജ്ഞൻ ഇപ്രകാരം പറഞ്ഞു: 'ഭാഗ്യം! ദേവീ, ഭവതി എന്നിൽ പ്രസാദിച്ചു. ഭാഗ്യം! ഭവതിയെ ഞാൻ എന്റെ കണ്ണുകൊണ്ടു കാണുമാറായി. ഭവതി എന്നിൽ പ്രസാദിക്കുന്നുണ്ടെങ്കിൽ എന്റെ ഹൃദയം എപ്പോഴും ജപ്യത്തിൽത്തന്നെ രമിക്കുമാറാകണം.'

സാവിത്രി പറഞ്ഞു: 'വിപ്രർഷേ, അങ്ങ് എന്താണു പ്രാർത്ഥിക്കുന്നത്? ഞാൻ എന്തു പ്രിയമാണ് അങ്ങയ്ക്കു ചെയ്യേണ്ടത്? പറയൂ. ജാപകശ്രേഷ്ഠാ, അങ്ങയുടെ ആഗ്രഹം എല്ലാം സഫലമാകട്ടെ!' ഇപ്രകാരം ദേവി പറഞ്ഞപ്പോൾ ആ ജാപകശ്രേഷ്ഠനായ വിപ്രൻ പറഞ്ഞു: 'വീണ്ടും ജപ്യത്തിൽ എനിക്ക് ഇച്ഛ വർദ്ധിക്കുമാറാകട്ടെ! മനസ്സമാധി നാൾതോറും ഇങ്ങനെ എന്നിൽ വർദ്ധിക്കുവാൻ അനുഗ്രഹിച്ചാലും!' ബ്രാഹ്മണൻ പറഞ്ഞതു കേട്ടപ്പോൾ, 'അങ്ങയുടെ ആഗ്രഹംപോലെ അപ്രകാരം ഭവിക്കും' എന്നു ദേവി മധുരമായി മറുപടി പറഞ്ഞു. അതിന്നുപുറമേ അവന്റെ ഇഷ്ടം ചിന്തിച്ച് ദേവി വീണ്ടും പറഞ്ഞു: 'അല്ലയോ ബ്രാഹ്മണാ, ദ്വിജർഷഭന്മാർ പോയ ഉത്തമസ്ഥാനത്ത്, അനിമിത്തമായി, അനിന്ദിതമായിരിക്കുന്ന സ്ഥാനത്ത് നീ ചെന്നെത്തും. നീ നരകം ഒരിക്കലും പൂകുകയില്ല. ഞാൻ പോകുന്നു. ഹിതം ചിന്തിച്ച് അങ്ങു പറഞ്ഞതെല്ലാം അപ്രകാരം വന്നുകൂടും. നിയമത്താൽ ജപം ശ്രേഷ്ഠമാകുന്നു. ധർമ്മനും, കാലനും, മൃത്യുവും, യമനും നിന്റെ സമീപത്തെത്തും. അവരും നീയും തമ്മിൽ ധർമ്മസംബന്ധമായി വാദം നടത്തും.'''

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞ് ഭഗവതി തന്റെ ഗേഹത്തിലേക്കു പോയി. ദിവ്യശതവർഷങ്ങൾ ആ ദ്വിജൻ ജപിച്ചുകൊണ്ടിരിക്കുകയായി. നിത്യം ദാന്തനായി, ജിതക്രോധനായി, സത്യസ്ഥനായി, അനസൂയകനായി, ബുദ്ധിമാനായി വിളങ്ങുന്ന വിപ്രൻ നിയമം തീർന്നസമയത്ത് പ്രീതനായി തന്റെ മുമ്പിൽ വന്നുനില്ക്കുന്ന ധർമ്മനെ ബ്രാഹ്മണൻ കണ്ടു."

ധർമ്മൻ പറഞ്ഞു: "ഹേ ബ്രാഹ്മണാ, നോക്കുക! ഞാൻ ധർമ്മനാണ്. നിന്നെക്കാണുവാൻ വന്നതാണ്! നിന്റെ ഈ ജപം മൂലം നീ നേടിയിരിക്കുന്ന മഹത്തായ ഫലം എന്താണെന്ന് നീ അറിയുന്നുണ്ടോ? ഇല്ലെങ്കിൽ കേൾക്കുക. ദിവ്യമാനുഷന്മാർക്കുള്ള എല്ലാ ലോകങ്ങളും നീ ജയിച്ചിരിക്കുന്നു. സാധോ, ഭവാൻ ദേവഗൃഹങ്ങൾതോറും കയറി ചരിച്ചാലും. പ്രാണനെ ത്യജിച്ച് അഭീഷ്ടമായ ദിവ്യലോകത്തെ മഹർഷേ, ഭവാൻ പൂകിയാലും. ഉടനെതന്നെ ഈ ദേഹം വെടിഞ്ഞ് ആ മഹത്തായ ലോകങ്ങൾ നേടുക."

ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ ധർമ്മാ! എനിക്കെന്തിനാണ് ദിവ്യലോകങ്ങൾ! എടോ ധർമ്മാ, ഭവാൻ പൊയ്ക്കൊള്ളുക. ബഹുദുഃഖസുഖങ്ങളോടുകൂടിയ ഈ ദേഹം മതി എനിക്ക്. വിഭോ, ഞാൻ ഈ ദേഹം ഉപേക്ഷിക്കുവാൻ വിചാരിക്കുന്നില്ല."

ധർമ്മൻ പറഞ്ഞു: "തീർച്ചയായും മുനിപുംഗവാ, ഭവാൻ ഈ ദേഹം വിടണം. വിടേണ്ടതാണ് ഈ ദേഹം. ഭവാൻ സ്വർഗ്ഗത്തിൽ കയറിയാലും. ഈ ദേഹം ഇഷ്ടപ്പെടേണ്ടതല്ല സന്മതേ!"

ബ്രാഹ്മണൻ പറഞ്ഞു: "ദേഹംകൂടാതെ എനിക്കു സ്വർഗ്ഗവാസംപോലും രുചിക്കുകയില്ല. ധർമ്മാ, ഭവാൻ പൊയ്ക്കൊള്ളുക. സ്വർഗ്ഗം പൂകുവാൻ ഈ ദേഹം വിടണമെങ്കിൽ എനിക്ക് ആ സ്വർഗ്ഗം ആവശ്യമില്ല."

ധർമ്മൻ പറഞ്ഞു: "ദേഹത്തിൽ നീ ഇഷ്ടം കാണിക്കരുത്. ദേഹംവിട്ട് നീ സുഖിക്കൂ! അവിടെച്ചെന്ന് ദുഃഖമില്ലാത്ത, രുജയില്ലാത്ത ലോകത്തെ പ്രാപിക്കുക."

ബ്രാഹ്മണൻ പറഞ്ഞു: "ഞാൻ ഇവിടെയിരുന്ന് ജീവിക്കുകയാണ്. അതിലപ്പുറം ഒരു സുഖം എനിക്കില്ല. എനിക്കെന്തിനാണു നിത്യലോകങ്ങൾ? ഉടലോടുകൂടി എന്നെ സ്വർഗ്ഗത്തിലെത്തിക്കാമോ? എന്നാൽ ഞാൻ സമ്മതിക്കാം. അല്ലെങ്കിൽ എനിക്ക് ആ ദിവ്യമായ ലോകം ആവശ്യമില്ല."

ധർമ്മൻ പറഞ്ഞു: "ദേഹം നീ വെടിയുകയില്ലെങ്കിൽ നീ വെടിയേണ്ടിവരും. നോക്കൂ! എടോ ദ്വിജാ, ഇതാ കാലനും, മൃത്യുവും, യമനും നേരെ വരുന്നു. അവർ നിന്റെ മുമ്പിൽ ഇതാ എത്തിക്കഴിഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "പിന്നെ വൈവസ്വതനും കാലനും മൃത്യുവും ഇങ്ങനെ മൂന്നുപേർ ആ യോഗ്യനായ ബ്രാഹ്മണനെ ചെന്നുകണ്ട് ഇപ്രകാരം പറഞ്ഞു."

യമൻ പറഞ്ഞു: "നല്ലപോലെ ചെയ്ത തപസ്സിനും അപ്രകാരമുള്ള സൽചരിതത്തിനും അങ്ങയ്ക്കു ഫലം ലഭിച്ചിരുന്നില്ല. അല്ലയോ ശ്രേഷ്ഠബ്രാഹ്മണാ, ഞാൻ നിന്നോടു പറയുന്നു. ഞാൻ യമനാണ്."

കാലൻ പറഞ്ഞു: "ഹേ ബ്രാഹ്മണാ, ശരിക്ക് ഭവാൻ ഈ ജപത്തിന്റെ മുഖ്യമായ ഫലം ഏറ്റാലും സ്വർഗ്ഗംപ്രാപിക്കുവാനുള്ള കാലം ഭവാനെത്തിയിരിക്കുന്നു. ഞാൻ കാലനാണ്. നിന്നെ കൊണ്ടുപോകാൻ വന്നിരിക്കുകയാണ്."

മൃത്യു പറഞ്ഞു: "അല്ലയോ ധർമ്മജ്ഞാ! ഞാൻ ശരീരമെടുത്ത മൃത്യുവാണ്. ഞാൻ നിന്റെ അടുത്തുവന്നിരിക്കുന്നത് എന്തിനാണെന്നറിയാമോ? നിന്നെ കൊണ്ടുപോകാനാണ്. കാലം എന്നെ പ്രേരിപ്പിക്കുകയാൽ ഞാൻ അയാളോടുകൂടി നിന്നെ കൊണ്ടുപോകാൻ എത്തിയിരിക്കുകയാണ്."

ബ്രാഹ്മണൻ പറഞ്ഞു: "സൂര്യപുത്രനു സ്വാഗതം! മഹാത്മാവായ കാലനും സ്വാഗതം! മൃത്യുവിനും കാലന്നും സ്വാഗതം! മഹാശയന്മാരേ ഞാൻ നിങ്ങൾക്ക് എന്തു സേവനമാണ് ചെയ്യേണ്ടത്? പറഞ്ഞാലും?"

ഭീഷ്മൻ പറഞ്ഞു: "ആ ബ്രാഹ്മണൻ ആ ആഗതന്മാർക്ക് അർഘ്യപാദ്യങ്ങൾ നല്കി പൂജിച്ചു. ബ്രാഹ്മണൻ അതിഥിപൂജ ചെയ്ത് പരമപ്രീതനായി ചോദിച്ചു: 'ശക്തിക്കൊത്തവിധം ഞാൻ ഭവാന്മാർക്ക് എന്തു ചെയ്യേണ്ടൂ! ആജ്ഞാപിച്ചാലും!'

ആ സന്ദർഭത്തിൽത്തന്നെ തീർത്ഥയാത്രയ്ക്കുപോയ ഇക്ഷ്വാകുരാജാവും അവർകൂടിയ ആ സ്ഥലത്തു ചെന്നെത്തി. രാജർഷി അവരെയെല്ലാവരേയും പൂജിച്ച് നമിച്ചു. രാജസത്തമൻ എല്ലാവർക്കും കുശലപ്രശ്നം ചെയ്തു. അവന്നും ആസനം, പാദ്യം, അർഘ്യം എന്നിവ നല്കി കുശലമര്യാദചെയ്ത് ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "മഹാരാജാവേ, അങ്ങയ്ക്കു സ്വാഗതം! അങ്ങയുടെ കാംക്ഷിതം എന്തെന്നു പറയുക! എന്റെ ശക്തിയാൽ ഞാൻ ചെയ്യേണ്ടത് എന്താണെന്ന് എന്നോടു പറഞ്ഞാലും."

രാജാവു പറഞ്ഞു: "ഞാൻ രാജാവാകുന്നു. അങ്ങ് ഷൾകർമ്മസ്ഥനായ ബ്രാഹ്മണനാണ്. അങ്ങയ്ക്ക് എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ തരാം. എന്തു വേണമെന്നു പറയൂ!"

ബ്രാഹ്മണൻ പറഞ്ഞു: "രാജാവേ, ബ്രാഹ്മണന്മാർ രണ്ടുവിധമുണ്ട്. പ്രവൃത്തന്മാരും നിവൃത്തന്മാരുമാണ് ആ രണ്ടുതരക്കാർ. ഞാൻ നിവൃത്തനാണ്. പ്രതിഗ്രഹം വാങ്ങാത്തവനാണ്. നിവൃത്തന്മാരെ നോക്കി അവർക്ക് പ്രതിഗ്രഹം നൽകൂ, രാജാവേ. ഞാൻ പ്രതിഗ്രഹം വാങ്ങുകയില്ല. അങ്ങയ്ക്കെന്താണ് ഇഷ്ടം എന്നുവെച്ചാൽ അതു ഞാൻ നല്കാം. അങ്ങയ്ക്ക് എന്തുവേണമെന്നു പറയൂ. തപസ്സുകൊണ്ട് എന്ത് കഴിയുമെങ്കിൽ അതു നല്കാം. എന്തുവേണം?"

രാജാവു പറഞ്ഞു: "ഹേ ബ്രാഹ്മണാ! ഞാൻ ക്ഷത്രിയനാണ്. 'തരൂ' എന്ന വാക്ക് ഞാൻ ഒരിക്കലും ഒരിടത്തും പ്രയോഗിച്ചിട്ടില്ല. അത് എനിക്കറിഞ്ഞുകൂടാ.'യുദ്ധം തന്നാലും' എന്നു പറയാം. അങ്ങനെ പറഞ്ഞിട്ടുണ്ടുതാനും. അതാണ് ഒരു രാജാവിന്റെ ധർമ്മമെന്ന് ഭവാനറിഞ്ഞുകൂടേ?"

ബ്രാഹ്മണൻ പറഞ്ഞു: "നീ സ്വധർമ്മാൽ തുഷ്ടനാണല്ലോ. അപ്രകാരംതന്നെ എന്റെ ധർമ്മത്താൽ സന്തുഷ്ടനാണ് ഞാനും. നാം തമ്മിൽ ഇടപാടൊന്നുമില്ല. അങ്ങയ്ക്ക് എന്തു തോന്നുന്നുവോ അതു ചെയ്തോളൂ!"

രാജാവു പറഞ്ഞു: "സ്വശക്തിപോലെ ഞാൻ നല്കാം എന്നു ഭവാൻ എന്നോട് ആദ്യം പറഞ്ഞു. ഞാൻ ഇപ്പോൾ നിന്നോട് ഇരക്കുന്നു. ഹേ ദ്വിജാ! അങ്ങ് അങ്ങയുടെ ജപത്തിന്റെ ഫലം എനിക്കു തന്നാലും!"

ബ്രാഹ്മണൻ പറഞ്ഞു: "ഹേ രാജാവേ, 'ഞാൻ യുദ്ധം വേണമെങ്കിൽ യാചിക്കാം, മറ്റൊന്നും യാചിക്കുകയില്ല. തരൂ എന്ന വാക്ക് എനിക്കു പരിചയമില്ല' എന്നൊക്കെ ഭവാൻ മേനി പറഞ്ഞു. പിന്നെ ഇപ്പോൾ യുദ്ധമല്ലല്ലോ യാചിക്കുന്നത്. ഇതു രാജാവിന്ന് ചേർന്നതാണോ?"

രാജാവു പറഞ്ഞു. "വാക്വജ്രന്മാരാണ് വിപ്രന്മാർ. രാജാക്കന്മാർ ബാഹുജീവികളാണ്. ഭവാനും ഞാനുംതമ്മിൽ ഉഗ്രമായ ഒരു വാഗ്‌യുദ്ധംതന്നെ നടക്കട്ടെ ബ്രാഹ്മണാ!"

ബ്രാഹ്മണൻ പറഞ്ഞു: "ഞാൻ പറഞ്ഞതിൽനിന്നു പിന്മാറുന്നില്ല. സത്യം ഞാൻ പാലിക്കും. രാജാവേ, ഭവാൻ പറയൂ! ശക്തിപോലെ ഞാൻ എന്തു ഭവാനു നല്കണമെന്ന് പറയൂ. വൈകാതെ വിഭവംപോലെ ഞാൻ നല്കാം."

രാജാവു പറഞ്ഞു: "അങ്ങ് ഒരു നൂറ്റാണ്ടുമുഴുവൻ പൂർണ്ണമായി ജപിച്ച ജപ്യമുണ്ടല്ലോ! അതിന്റെ ഫലം അങ്ങ് എനിക്കു തന്നാലും. അങ്ങ് തരാൻ ഉദ്ദേശിക്കുന്നുണ്ടെങ്കിൽ എനിക്ക് അതു മതി."

ബ്രാഹ്മണൻ പറഞ്ഞു: "ഓഹോ! ഒരു തടസ്സവുമില്ല രാജാവേ, ഭവാൻ വാങ്ങിയാലും! ഞാൻ ജപിച്ചതിന്റെ ഫലം, നിസ്സംശയം അതിന്റെ ഫലം, പകുതി ഭവാൻ വാങ്ങിയാലും. അതിൽ തൃപ്തി പോരെങ്കിൽ ഞാൻ നൂറ്റാണ്ട് ജപിച്ചതിന്റെയെല്ലാം ഫലം യഥേഷ്ടം രാജാവേ, ഭവാൻ വാങ്ങിക്കൊള്ളുക. ഞാൻ ഇതാ, തരുന്നു."

രാജാവു പറഞ്ഞു: "ഞാൻ യാചിച്ചത് ആ ജപത്തിന്റെ ഫലം മുഴുവനാണ്. അതു മതി. അങ്ങയ്ക്ക് ശുഭംവരട്ടെ! അങ്ങയ്ക്ക് സ്വസ്തി! ഞാൻ പോകുന്നു. എന്താണ് ഇതിന്റെ ഫലമെന്ന് പറയൂ!"

ബ്രാഹ്മണൻ പറഞ്ഞു: "ഫലം എന്താണെന്ന് ഞാൻ അറിയുന്നില്ല. ജപ്യം ഞാൻ അങ്ങയ്ക്കു തന്നു. ഞാൻ തന്നതിനുള്ള സാക്ഷികൾ ഇതാ നില്ക്കുന്നു. ഈ ധർമ്മനും, കാലനും, യമനും, മൃത്യുവും സാക്ഷികളാണ്."

രാജാവു പറഞ്ഞു: "അറിയാത്ത ധർമ്മത്തിന്റെ ഫലം എനിക്ക് എന്തു ചെയ്യും? ചെയ്ത കർമ്മത്തിന്റെ ഫലം അങ്ങ് എന്നോടു പറയുന്നില്ലെങ്കിൽ ആ ഫലം വിപ്രനായ അങ്ങുതന്നെ ഏറ്റോളൂ! സന്ദിഗ്ദ്ധം ഞാൻ ഇച്ഛിക്കുന്നില്ല. അത് എനിക്കുവേണ്ടാ."

ബ്രാഹ്മണൻ പറഞ്ഞു: " ഇതിന്റെ ന്യായം കണ്ടുനില്ക്കുന്നവർ പറയട്ടെ. ഞാൻ കൊടുത്ത ഫലം ഇനി തിരിച്ചുവാങ്ങുകയില്ല. രാജർഷേ! വാക്കാണ് പ്രമാണം. അങ്ങയ്ക്കും എനിക്കും അതാണ് പ്രമാണം. വാക്കു മാറ്റുന്നത് ഒരിക്കലും ഭൂഷണമല്ല. ജപ്യത്തിന്ന് എന്താണു ഫലമെന്ന് ഞാൻ മുമ്പേ ഓർത്തിട്ടില്ല. ഫലകാംക്ഷയോടെല്ല ഞാൻ ജപിക്കുവാൻ നിശ്ചയിച്ചത്. അതിനെപ്പറ്റി ചിന്തിക്കുകപോലും ചെയ്തിട്ടില്ല. അങ്ങനെയിരിക്കെ ഹേ രാജസിംഹമേ, ഞാൻ എങ്ങനെ ജപ്യത്തിന്റെ ഫലം കാണും? 'തന്നാലും' എന്ന് അങ്ങു പറഞ്ഞു. 'തരാം' എന്നു ഞാനും പറഞ്ഞു. ഞാൻ പറഞ്ഞ വാക്ക് ഞാൻ തെറ്റിക്കുകയില്ല. ഭവാനും സത്യം പാലിച്ച് സ്ഥിരബുദ്ധിയോടെ നില്ക്കുക. അതല്ല, നീ ഞാൻ പറയുന്ന വാക്കുപ്രകാരം ചെയ്യാതിരുന്നാൽ വലിയ അധർമ്മം വ്യാജംമൂലം നിനക്കു വന്നുചേരും. വെറും വ്യാജം പറയുന്ന നില അങ്ങയ്ക്കു ചേർന്നതല്ല രാജാവേ! അപ്രകാരം തന്നെ ഞാൻ പറഞ്ഞതും വെറുതെയായിത്തീരുകയില്ലെന്നു ധരിക്കണം.

'തരുന്നു' എന്നു ഞാൻ അങ്ങയോട് ശങ്കകൂടാതെ പറഞ്ഞു. അതു ഭവാൻ ശങ്കകൂടാതെ വാങ്ങുക. നീ സത്യം പാലിക്കുന്നവനാണെങ്കിൽ അതാണു വേണ്ടത്. രാജാവേ! ഇവിടെവന്ന് ഭവാൻ എന്നോടു ജപത്തിന്റെ ഫലം യാചിച്ചു. അതു ഞാൻ തന്നു. അത് ഇനി ഒട്ടും വൈകാതെ വാങ്ങിക്കുക. സത്യത്തിൽ സ്ഥിരമായി നില്ക്കുക. അസത്യം പറയുന്നവൻ ഇഹത്തിലും പരത്തിലും പൂർവ്വന്മാരെ കയറ്റുകയില്ല. പിറക്കുവാൻപോകുന്നവരേയും കയറ്റുകയില്ല. നുണപറയുന്നവൻ എല്ലാവരേയും കുണ്ടിൽ വീഴ്ത്തും. സത്യം തെറ്റിച്ചവൻ യജ്ഞഫലവും ദാനഫലവും നിയമങ്ങളുമൊക്കെ കുണ്ടിൽ വീഴ്ത്തും. എല്ലാം ഉയർത്തുന്നതിന്ന് സത്യത്തിനൊപ്പം മറ്റൊന്നുമില്ല. ഇഹത്തിലും പരത്തിലും ഞാൻ ചെയ്ത തപസ്സും, ഞാൻ ചെയ്യുന്ന തപസ്സും ചേർന്നാലും സത്യത്തിനേക്കാൾ മേലെയാവുകയില്ല.

'സത്യമേകാക്ഷരം ബ്രഹ്മം
സത്യമേകാക്ഷരം തപം
സത്യമേകാക്ഷരം യജ്ഞം
സത്യമേകാക്ഷരം ശ്രുതം.'

വേദത്തിൽ സത്യം ഉണരുന്നു. ഫലം സത്യത്തിൽ നില്ക്കുന്നു. സത്യത്താൽ ധർമ്മം, ദമം എന്നിവ സർവ്വം ഉറച്ചതാണ്. സത്യം വേദവും വേദാംഗവുമാണ്. സത്യം വേദവിധാനമാണ്. വ്രതചര്യപരമായ സത്യമാണ്. ഓങ്കാരം സത്യം ഒന്നുമാത്രമാകുന്നു.

ജീവികൾക്ക് ഉത്ഭവം സത്യമാകുന്നു. സന്തതിയെന്നത് സത്യമാകുന്നു. സത്യത്താൽ കാറ്റുവീശുന്നു. സത്യത്താൽ അർക്കൻ തപിക്കുന്നു. സത്യത്താൽ അഗ്നി ദഹിപ്പിക്കുന്നു. സ്വർഗ്ഗം സത്യത്തിൽ നില്ക്കുന്നു. സത്യം യജ്ഞമാണ്, തപമാണ്, വേദമാണ്, സ്തോഭമാണ്, മന്ത്രമാണ്, സരസ്വതിയാണ്. സത്യവും ധർമ്മവും തുലാസ്സിൽ തൂക്കിനോക്കിയെന്നു കേട്ടിട്ടുണ്ട്. രണ്ടും ഓരോ തട്ടിൽവെച്ചു സമപ്പെടുത്തി നോക്കിയപ്പോൾ കൂടുതൽ തൂങ്ങിയത്, ഭാരം കൂടിയത് സത്യമാണ്. 'ധർമ്മം എവിടെയുണ്ടോ അവിടെ സത്യമുണ്ട്.' സത്യത്താൽ എല്ലാം വർദ്ധിക്കുന്നു. അല്ലയോ രാജാവേ, ഭവാൻ എന്തിനാണ് ഈ അസത്യകർമ്മത്തിന്നൊരുങ്ങുന്നത്? ഭവാൻ സത്യത്തിൽ മനസ്സിനെ ഉറപ്പിച്ചുനിർത്തുക. അനൃതംചെയ്യരുതേ രാജാവേ! 'തരൂ!' എന്ന ശുഭോക്തിയെ ഭവാൻ എന്തിന്ന് അനൃതമാക്കിത്തീർക്കുന്നു.

ഞാൻ തന്ന ഈ ജപത്തിന്റെ ഫലം ഭവാൻ ഏല്ക്കുന്നില്ലെങ്കിൽ രാജാവേ, ഭവാൻ ധർമ്മഭ്രഷ്ടനായി ലോകംതോറും ചരിക്കും. ഏറ്റുപറഞ്ഞതിന്നുശേഷം നല്കാത്തവനും, ഇരന്ന മുതൽ സ്വീകരിക്കാതിരിക്കുന്നവനും-രണ്ടുപേരും അനൃതം ചെയ്തവരാണ്. അതുകൊണ്ടു പറഞ്ഞ വാക്ക് ഭവാൻ പാഴാക്കാതിരിക്കുക.''

രാജാവു പറഞ്ഞു: ''അല്ലയോ ദ്വിജാ, പൊരുതുകയും രക്ഷിക്കുകയും ഇവ രണ്ടുമാണ് ക്ഷത്രധർമ്മം. ക്ഷത്രിയന്മാർ കൊടുക്കുന്നവരാണ്. അങ്ങനെയിരിക്കെ നിന്നോടു ഞാൻ എങ്ങനെയാണ് വാങ്ങുക?''

ബ്രാഹ്മണൻ പറഞ്ഞു: ''ഞാൻ കടന്നുവന്ന് തരികയല്ല ഉണ്ടായത്. ഞാൻ നിന്റെ ഗൃഹത്തിൽ വന്ന് 'ജപത്തിന്റെ ഫലം എന്റെ കൈവശമുണ്ട് ഭവാന് ആവശ്യമുണ്ടോ? ഉണ്ടെങ്കിൽ തരാം' എന്ന് പറയുകയുണ്ടായില്ല. ഭവാൻ എന്റെ അടുത്തുവന്നു ഇരന്നതാണ്. പിന്നെ എന്താണ് അങ്ങ് വാങ്ങാതിരിക്കുവാൻ കാരണം?''

ധർമ്മൻ പറഞ്ഞു: ''നിങ്ങൾ എന്തിന്നു വാദിക്കുന്നു? ഞാൻ ധർമ്മനാണ്. ഇവിടേക്കു വന്നവനാണ്. ഞാൻ കണ്ടതിന്റെ ന്യായം പറയാം. ദ്വിജൻ ദാനത്തിന്റെ ഫലം നേടുന്നുണ്ട്. രാജാവ് സത്യത്തിന്റെ ഫലവും നേടുന്നു.''

സ്വർഗ്ഗം പറഞ്ഞു: ''ശരീരമെടുത്ത് നിങ്ങളുടെ മുമ്പിൽ ഇപ്പോൾ വന്നവനായ ഞാൻ സ്വർഗ്ഗമാണ്. രാജാവേ, ഭവാൻ വാദിക്കേണ്ട, നിങ്ങൾ രണ്ടുപേരും തുല്യമായ ഫലം നേടിയിരിക്കുന്നു.''

രാജാവു പറഞ്ഞു: ''സ്വർഗ്ഗംകൊണ്ടുള്ള കാര്യം മതി. അല്ലയോ സ്വർഗ്ഗമേ, ഭവാൻ വന്നവഴിക്കുതന്നെ പോയാലും! അല്ലയോ വിപ്രാ നീ സ്വർഗ്ഗംപ്രാപിക്കുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ അത് എന്റെ ഫലത്തെ കൈയേല്ക്കലാകുന്നു.''

ബ്രാഹ്മണൻ പറഞ്ഞു: ''ബാല്യത്തിൽ അറിയാതെ ഈ ഞാൻ കൈനീട്ടി യാചിച്ചിരിക്കാം. വേദം ജപിച്ച് ഞാൻ നിവൃത്തിധർമ്മം സേവിക്കുകയാണ്. വളരെക്കാലമായി എല്ലാറ്റിൽനിന്നും നിവൃത്തനായി നില്ക്കുന്ന നീ കൊതിപ്പിക്കുകയാണോ? ഞാൻ എന്റെ കാര്യം പരാശ്രയംകൂടാതെതന്നെ തന്നെത്താൻ നടത്തിക്കൊള്ളാം. ഭവാന്റെ ഫലത്തെപ്പറ്റി എനിക്ക് ഒരു കാര്യവുമില്ല. ഞാൻ അതിനെപ്പറ്റി ചിന്തിക്കുന്നുമില്ല. ഞാൻ തപസ്സ്, സ്വാദ്ധ്യായം ഇവ ശീലിച്ചവനാണ്. പ്രതിഗ്രഹത്തിൽനിന്ന് ഞാൻ നിവർത്തിക്കുന്നവനാണ്. പ്രതിഗ്രഹം വാങ്ങാൻ ഞാൻ ആശിക്കുന്നുമില്ല.''

രാജാവ് പറഞ്ഞു: ''ഭവാൻ എനിക്ക് അങ്ങയുടെ മുഖ്യമായ ജപത്തിന്റെ ഫലം തന്നു എന്നുണ്ടെങ്കിൽ നമ്മൾക്ക് അല്പമുള്ള ഫലം നമ്മളിൽ ഒപ്പമായിത്തീരട്ടെ. ദ്വിജന്മാർ വാങ്ങുന്നവരാണ്. രാജവംശജന്മാർ കൊടുക്കുന്നവരുമാണ്. ഇപ്രകാരമാണ് ധർമ്മമെങ്കിൽ ഹേ വിപ്രാ, നമ്മുടെ രണ്ടുപേരുടെയും കർമ്മത്തിന്റെ ഫലം നാം തുല്യമായി ഭാഗിച്ചെടുക്കുക. നാം ഒപ്പം ഏല്ക്കുന്നില്ലെങ്കിലോ എന്റെ കർമ്മഫലം ഭവാൻ സ്വീകരിക്കുക. ഞാൻ അനുഗ്രാഹ്യനാണെങ്കിൽ ഞാൻ ചെയ്ത കർമ്മത്തിന്റെ ഫലം അങ്ങ് വാങ്ങിച്ചാലും!''

ഭീഷ്മൻ പറഞ്ഞു: ''ഉടനെ വികൃതവേഷക്കാരായ രണ്ടുപേർ അവിടേക്കെത്തി. തമ്മിൽ കെട്ടിപ്പിണഞ്ഞ് ആ കുചേലന്മാർ ഇപ്രകാരം വഴക്കടിച്ച് അവിടെ എത്തി. ഒരാൾ പറയുന്നു. 'എനിക്ക് നീ ഒന്നും തരാനില്ല' മറ്റേയാൾ പറയുന്നു 'തരാനുണ്ട്' എന്ന്. 'നമ്മുടെ ഈ വാദം തീർത്തുതരേണ്ടത് രാജാവാണ്. രാജാവാണ് വിധികർത്താവ്.' 'സത്യം ഞാൻ പറയുന്നു! എനിക്ക് നീ ഒന്നും തരാനില്ല.' 'നീ നേരുകേടാണു പറയുന്നത്. കടം തീർച്ചയായും നിനക്കു ഞാൻ തീർക്കേണ്ടതുണ്ട്.' ഇങ്ങനെ തമ്മിൽ പറഞ്ഞ് അവർ രണ്ടുപേരും വലിയ ദുഃഖത്തോടെ രാജാവിന്റെ അടുത്തു ചെന്നു. രാജാവിന്റെ മുമ്പിൽ കൈകൂപ്പി ഇപ്രകാരം പറഞ്ഞു: 'അല്ലയോ പരോക്ഷനായ രാജാവേ, അങ്ങ് ഈ ഞങ്ങൾ ഗർഹ്യരാകാത്തവിധം ആക്കേണമേ!''

വിരൂപൻ പറഞ്ഞു: ''രാജാവേ, ഞാൻ വികൃതന്നു ഗോഫലം കൊടുക്കാനുണ്ട്. ഞാൻ കൊടുത്താലും വികൃതൻ അതു വാങ്ങുന്നില്ല രാജാവേ!''

വികൃതൻ പറഞ്ഞു: ''രാജാവേ, ഞാൻ പറയുന്നത് അങ്ങ് കേൾക്കണേ! വിരൂപൻ എനിക്ക് ഒന്നും തരാനില്ല. സത്യാഭാസമാണ് ഇവൻ പറയുന്നത്. നുണയാണു പറയുന്നത് രാജാവേ!''

രാജാവ് പറഞ്ഞു: ''എടോ വിരൂപാ, ഇവന്ന് നീ എന്താണു കൊടുക്കാനുള്ളതെന്നു പറയൂ! കേട്ടതിന്നുശേഷം അതു നടത്താമെന്ന് എനിക്കു തോന്നുന്നുണ്ട്.''

വിരൂപൻ പറഞ്ഞു: ''രാജാവേ, അങ്ങ് മനസ്സുവെച്ച് കേൾക്കണേ! വികൃതന്ന് ഞാൻ കൊടുക്കാനുള്ളതിന്റെ സംഭവമൊക്കെ നരനായകാ! ഞാൻ അങ്ങയോടു പറയാം.

ഇവൻ ധർമ്മാർത്ഥമായി മുമ്പേ ശുഭമായ ഒരു പശുവിനെ നല്ല തപസ്സും സ്വാദ്ധ്യായവുമുള്ള ഒരു വിപ്രന്നു നല്കി. അതിന്റെ ഫലത്തെ ഞാൻ ഇവനോടു യാചിച്ചു. വിശുദ്ധമായ മനസ്സോടെ വികൃതൻ അത് അന്ന് എനിക്കുതന്നു. പിന്നെ ഞാൻ ആത്മശുദ്ധിക്കുവേണ്ടി സുകൃതംചെയ്ത്, കറവുള്ളതും കുട്ടിയോടു കൂടിയതുമായ രണ്ടു കപിലപ്പശുക്കളെ വാങ്ങി. രാജാവേ, ഞാൻ അവയെ ഉഞ്ഛവൃത്തി ചെയ്തുപജീവിക്കുന്ന (വഴിയിലെ നെല്ലിൻമണി പെറുക്കിയെടുത്ത് അതുകൊണ്ടു ദിവസവൃത്തി കഴിക്കുന്ന) ഒരു ബ്രാഹ്മണന്ന് വിധിപ്രകാരം ശ്രദ്ധയോടുകൂടി നല്കി. അതിന്റെ, ആ ദാനത്തിന്റെ, ഫലം ഞാൻ സ്വീകരിച്ച്, മുമ്പേ എനിക്കു തന്ന ഫലത്തിന്റെ ഇരട്ടി ഇപ്പോൾ ഞാൻ വികൃതന്നു നല്കുകയാണ്. ഇതാണ് കാര്യത്തിന്റെ യാഥാർത്ഥ്യം. അല്ലയോ പുരുഷവ്യാഘ്രാ. ഇതിൽ ആരാണ് ശുദ്ധൻ? ആരാണ് ദോഷവാൻ? ഇതാണ് ഞങ്ങളുടെ തർക്കവിഷയം. അതു തീർക്കുവാൻവേണ്ടിയാണ് ഞങ്ങൾ അങ്ങയെ സമീപിച്ചിരിക്കുന്നത്. ശരിയായ ധർമ്മം അങ്ങ് ചെയ്താലും. ഞങ്ങളെ വേണ്ട വഴിക്കു തിരിച്ചാലും. ഇവൻ എനിക്കു തന്നമാതിരിതന്നെ ഇവൻ എന്റെ കൈയിൽനിന്നും ദാനം വാങ്ങിക്കുന്നില്ലെങ്കിൽ ഭവാൻ ഇതിൽ ന്യായമെന്തെന്നു ചിന്തിച്ചുറച്ച് ശരിയായ മാർഗ്ഗം കാണിച്ചു തരണേ! 'കടംവീട്ടുവാൻ ഞാൻ ശ്രമിക്കുകയാണ്. എന്താണു ഭവാൻ അതു വാങ്ങാതിരിക്കുന്നത്? നീ സമ്മതിച്ചമാതിരിതന്നെ അത് എന്റെ പക്കൽനിന്നും വൈകാതെ വാങ്ങിക്കൊള്ളുക.'''

വികൃതൻ പറഞ്ഞു: ''തരാനുണ്ടെന്ന് അവൻ പറഞ്ഞു തരാമെന്ന് ഞാനും പറഞ്ഞു. ഇവൻ എനിക്കൊന്നും തരാനില്ല. അവൻ ഇഷ്ടമുള്ളിടത്തു പൊയ്ക്കോട്ടെ!''

രാജാവ് പറഞ്ഞു: ''ഇവൻ തന്നത് നീ വാങ്ങാതിരിക്കുന്നതു തെറ്റാണെന്ന് ഞാൻ കാണുന്നു. നീ ശിക്ഷാർഹനാണെന്നാണ് എന്റെ അഭിപ്രായം. അതിൽ യാതൊരു സംശയവുമില്ല.''

വികൃതൻ പറഞ്ഞു: ''രാജാവേ, ഞാൻ ഇവന്നു ദാനംചെയ്തു. അത് പിന്നെ ഞാൻ എങ്ങനെ മടക്കിവാങ്ങും? ഇതിൽ തെറ്റു കാണുന്നുണ്ടെങ്കിൽ പ്രഭോ, ഭവാൻ എന്നെ ശിക്ഷിച്ചാലും!''

വിരൂപൻ പറഞ്ഞു: ''ഞാൻ തരുന്നത് ലേശവും നീ വാങ്ങുകയില്ല എന്നാണു ഭാവമെങ്കിൽ തീർച്ചയായും നിന്നെ ധർമ്മം നടത്തുന്ന രാജാവ് നിലയ്ക്കുനിർത്തും! മനസ്സിലായോ?''

വികൃതൻ പറഞ്ഞു: ''ഇവൻ എന്നോടു യാചിച്ചു. ഇവന്ന് ഞാൻ ധനം ദാനംചെയ്യുകയും ചെയ്തു. ഇന്നു ഞാൻ അതെങ്ങനെ തിരിച്ചുവാങ്ങും? അവൻ പൊയ്ക്കൊള്ളട്ടെ! ഞാൻ

സമ്മതം തരുന്നു. എനിക്കൊന്നും വേണ്ടാ! അപ്പോൾ കഴി ഞ്ഞില്ലേ കാര്യം?"

ബ്രാഹ്മണൻ പറഞ്ഞു. "രാജാവേ, ഭവാൻ കേട്ടില്ലേ? ഇവർ രണ്ടുപേരും പറഞ്ഞത് ഭവാൻ കേട്ടില്ലേ! ഞാൻ അങ്ങയോട് ഏറ്റു പറഞ്ഞത് ഭവാൻ വാങ്ങു! വൈകരുത്."

രാജാവ് പറഞ്ഞു: "ഇവരുടെ ഈ ഗഹ്വരമായ, അഗാധമായ, ദുഷ്പ്രവേശമായ, ചിന്താക്കുഴപ്പമുണ്ടാക്കുന്ന വലിയ കാര്യം ഇപ്പോഴത്തെ സന്ദർഭത്തിന്നു പറ്റിയതായിരിക്കുന്നു. ജാപകന്ന് എന്റെ കാര്യത്തിൽ ഒരു ഉറപ്പുമായി. ഇനി എങ്ങനെയാകും. ഈ നിലയ്ക്ക് ബ്രാഹ്മണൻ തന്നത് ഞാൻ വാങ്ങിക്കാതിരുന്നാൽ എനിക്കു വലുതായ പാപം വന്നുചേരും. അതിൽനിന്നു ഞാൻ എങ്ങനെ വിമുക്തനാകും?" രാജർഷി അവരോടു പറഞ്ഞു: 'കാര്യം നിങ്ങൾ ചെയ്തു പൊയ്ക്കൊള്ളുവിൻ. നിങ്ങൾ എന്റെ മുമ്പിൽവെച്ച കാര്യം പാഴായിപ്പോകാതിരിക്കുവാൻ തക്ക രാജധർമ്മം എനിക്കു ചെയ്യേണ്ടതായിട്ടുണ്ട്. രാജാക്കൾക്ക് അവരുടെ ധർമ്മം കാക്കേണ്ടതുണ്ട്. അതു നിർവ്വഹിക്കാതിരുന്നുകൂടാ. കാര്യബോധമില്ലാതെ ഉഴന്ന എനിക്ക് ഇപ്പോൾ ബ്രാഹ്മണന്റെ ഗഹനമായ ധർമ്മത്തിൽ ബോധം ഉദിച്ചു."

ബ്രാഹ്മണൻ പറഞ്ഞു: "വാങ്ങുക. യാചിച്ചത് ഏറ്റുവാങ്ങുക. ഞാൻ അങ്ങയ്ക്കു തരുവാൻ സന്നദ്ധനായി ഇതാ നിൽക്കുന്നു. വാങ്ങാതിരുന്നാൽ രാജാവേ, ഭവാനെ ഞാൻ ശപിക്കും. അതിൽ യാതൊരു സംശയവുമില്ല."

രാജാവ് പറഞ്ഞു: "രാജധർമ്മം മോശംതന്നെ! ഇങ്ങനെയാണ് എങ്കിൽ ഞാൻ വാങ്ങിക്കൊളളാം. എന്നാൽ രണ്ടു പേർക്കും ഒപ്പമാകട്ടെ ഫലം. ഇതാ മുമ്പു ചെയ്യാത്ത പണി ഞാൻ ചെയ്യുന്നു. പൊക്കാത്ത കൈ ഇതാ പൊക്കുന്നു. യാചിക്കുവാൻ വേണ്ടി ഒരിക്കലും ഞാൻ എന്റെ ഈ കരം പൊക്കിയിട്ടില്ല. അതും വേണ്ടിവന്നു. നിക്ഷേപത്തിന്നു കൈ നീട്ടുന്നു. ഹേ വിപ്രാ! എനിക്കു തരുവാൻ വെച്ചിരിക്കുന്നത് തന്നാലും!"

ബ്രാഹ്മണൻ പറഞ്ഞു: "ഇവിടെ ഈ സംഹിത ജപിക്കുന്നവനായ ഞാൻ എത്രത്തോളം പുണ്യം സമ്പാദിച്ചിട്ടുണ്ടോ അതെല്ലാം ഭവാൻ എന്നിൽനിന്നു വാങ്ങിച്ചാലും. എനിക്കുളള സകല പുണ്യവും ഭവാൻ വാങ്ങിച്ചുകൊള്ളുക!"

രാജാവ് പറഞ്ഞു: "ഹേ ദ്വിജോത്തമാ! എന്റെ കൈത്തലത്തിൽ ഇതാ ജലം വീഴുന്നു! സമമായി ഒപ്പമായി പുണ്യം നമ്മൾക്കു പങ്കിട്ടെടുക്കാം. ഭവാനും എന്നിൽനിന്ന് എന്റെ പുണ്യഫലം പകുതി വാങ്ങിക്കൊള്ളുക!"

വിരൂപൻ പറഞ്ഞു: "രാജാവേ! ഞങ്ങൾ കാമക്രോധങ്ങളാണ്. അങ്ങു ധരിക്കുക! ഞങ്ങൾ നിന്നെക്കൊണ്ടു ചെയ്യിച്ചു. 'ഒപ്പം' എന്ന് അങ്ങു പറഞ്ഞുവല്ലോ. അങ്ങയ്ക്കും ഈ ബ്രാഹ്മണന്നും പുണ്യലോകങ്ങൾ ഒപ്പമാണ്. വികൃതൻ എനിക്കൊന്നും തരാനില്ല. നിന്നെ പരീക്ഷിക്കുവാൻവേണ്ടി ഞങ്ങൾ ഒരു 'കപട നാടകം' അഭിനയിച്ചതാണ്. കാലൻ, ധർമ്മൻ, മൃത്യു, കാമം, ക്രോധം എന്നിവരും നിങ്ങളും തമ്മിൽച്ചേർന്ന് നിന്നെ നിന്റെ കർത്തവ്യം എന്തെന്നു വ്യക്തമാക്കുവാൻ വന്ന് ഞങ്ങൾ തമ്മിൽ ഭവാന്റെ മുമ്പിൽവെച്ചു ധർമ്മസംശയം പ്രകടമായിക്കാണിച്ച് നിന്നെ ചിന്തിപ്പിച്ചു. സ്വധർമ്മത്താൽ വെന്ന ലോകങ്ങളിൽ ഇഷ്ടംപോലെ ഗമിച്ചാലും."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ! ജപിക്കുന്നവർക്കുളള ഫലം നിനക്കു ഞാൻ കാട്ടിത്തന്നു. ഗതിസ്ഥാനവും ലോകവും ആ ജാപകൻ ജയിച്ചമാതിരി, സംഹിതചൊല്ലുന്നവൻ, പരമേഷ്ഠയായവൻ എത്തുന്ന ബ്രഹ്മപദത്തെ പ്രാപിക്കും. അല്ലെങ്കിൽ അഗ്നിയുടെ തേജോലോകത്തിലെത്തും. അല്ലെങ്കിൽ സൂര്യനിൽച്ചെന്നെത്തും! അവൻ തേജസ്സായി പരിണമിച്ച് അവിടെത്തന്നെ രാഗത്താൽ പ്രതിമോഹിതനായി രമിക്കുകയാണെങ്കിൽ അവയ്ക്കും ഗുണമുണ്ടാകും. ഇപ്രകാരം സോമനിലും കാറ്റിലും ഭൂമിയിലും ആകാശത്തിലും രാഗത്തോടുകൂടി അവയെ ഉദ്ധരിക്കുവാൻവേണ്ടി അവയിൽ താദാത്മ്യംവന്ന് അധിവസിക്കും. പിന്നെ അവൻ വൈരാഗ്യംപ്രാപിക്കുമ്പോൾ സംശയത്തിലാകും. പിന്നെ അവ്യയമായ മോക്ഷം ഇച്ഛിക്കുന്നവൻ വീണ്ടും അതിൽച്ചെന്നെത്തും. അമൃതത്തിലും അമൃതനായവൻ, നിർമ്മമനും ശാന്തനുമായവൻ, നിർദ്വന്ദ്വനായവൻ, സുഖിയും ശാന്തനും നിരാമയനുമായി ബ്രഹ്മത്തെ പ്രാപിക്കും. അനാവൃത്തമായ ബ്രഹ്മപദം ഏകമായിട്ടുളളതാണ്. അക്ഷരമാണ് (നാശമില്ലാത്തത്). അദുഃഖവും അചലവും ശാന്തവുമായ ആ സ്ഥാനം പ്രാപിക്കുന്നതാണ്. നാലാശ്രമങ്ങളും ആറുതരം വികാരങ്ങളും വിട്ട്. അഞ്ചു വായുക്കളേയും ആറു രസങ്ങളേയും വിട്ട്, അവൻ ആകാശത്തിലെത്തും. അത് ഇച്ഛിക്കുന്നില്ലെങ്കിൽ ആ രാഗാത്മാവ് അവൻ ഇച്ഛിക്കുന്നതെന്തോ അത് അവന്നു ലഭിക്കും. എന്ത് മനസ്സുകൊണ്ടു കാംക്ഷിക്കുന്നുവോ അവ സർവ്വവും കൈവരുന്നതാണ്. അല്ലെങ്കിൽ ഈ ലോകമെല്ലാം നരകംപോലെ കണ്ട് അവൻ നിസ്പൃഹനായി സർവ്വവുംവിട്ട് പരലോകത്തിൽ സുഖിക്കും.

ഹേ യുധിഷ്ഠിരാ, ഇതാണ് ജാപകന്നു ലഭിക്കുന്ന ഗതി. നിന്നോട് അവയെല്ലാം ഞാൻ വിസ്തരിച്ചു പറഞ്ഞു. ഇന് എന്താണ് ഭവാനു കേൾക്കേണ്ടത്?"

**200. ജാപകോപാഖ്യാനം – ജാപകന്റെയും ഇക്ഷ്വാകുവിന്റെയും പരമമായ ഗതി –** യുധിഷ്ഠിരൻ പറഞ്ഞു: "അവൻ ഇപ്രകാരം പറഞ്ഞപ്പോൾ ആ ബ്രാഹ്മണനും, ആ രാജാവും എന്തുചെയ്തു എന്നു പറഞ്ഞാലും. ഭവാൻ പറഞ്ഞ മാതിരി അവർ പോയോ? അവർ എന്തു പറഞ്ഞു?"

ഭീഷ്മൻ പറഞ്ഞു: "അപ്രകാരം ആകാമെന്നു പറഞ്ഞ് ആ ദ്വിജൻ ധർമ്മനേയും കാലൻ, യമൻ, മൃത്യു, സ്വർഗ്ഗം എന്നിവരേയും പൂജിച്ചു. ആദ്യമേതന്നെ അവിടെ വന്നുചേർന്ന ബ്രാഹ്മണമുഖ്യന്മാരേയും കുമ്പിട്ട് ആ ബ്രാഹ്മണൻ പൂജിച്ചതിന്നുശേഷം രാജാവിനോടു പറഞ്ഞു: 'രാജർഷേ, എന്റെ ഈ ഫലം അങ്ങു മുഖ്യഭാവം കൈക്കൊണ്ടു ഗമിച്ചാലും. ഭവാന്റെ സമ്മതത്തോടെ ഞാൻ വീണ്ടും ജപിക്കട്ടെ! ഹേ മഹാബലാ! മുമ്പേതന്നെ ദേവി എന്നെ അനുഗ്രഹിച്ചിട്ടുണ്ട്, ശ്രദ്ധ എനിക്കു ജപത്തിൽ നിത്യവും ഉണ്ടാകുമെന്ന്!'"

രാജാവ് പറഞ്ഞു: "അങ്ങനെയാണെങ്കിൽ അങ്ങയുടെ ജപഫലം എനിക്കു നല്കിയതുമൂലം അങ്ങു നേടിയ സിദ്ധിയും, ശ്രദ്ധയും എല്ലാം ഞാൻമൂലം നഷ്ടപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഹേ വിപ്രാ, നാം ഒന്നിച്ചുപോവുക. ജപത്തിന്റെ ഫലം അങ്ങു തന്നെ ഏല്ക്കുക."

ബ്രാഹ്മണൻ പറഞ്ഞു: "എല്ലാവരും കാൺകെ ഒട്ടുവളരെ പ്രയത്നം നാം ഇതിൽ ചെയ്തുവല്ലോ. അതുകൊണ്ടു നാം തുല്യഫലം നേടിയവരായി. നമുക്കു ഗതിയുള്ളിടത്തേക്കു പോവുക."

ഭീഷ്മൻ പറഞ്ഞു: "അവരുടെ നിശ്ചയം എന്തെന്നു മനസ്സിലാക്കിയ ഇന്ദ്രൻ സ്വർഗ്ഗത്തിൽനിന്നു ദേവകളോടുകൂടി അവിടേക്കെഴുന്നള്ളി. വിശ്വേദേവന്മാരും, മരുത്തുക്കളും, സാദ്ധ്യന്മാരും, വാദ്യങ്ങളും, മലകളും, സമുദ്രങ്ങളും, പുഴകളും പല തീർത്ഥങ്ങളും, തപസ്സ്, സംയോഗവിധി, വേദം, സ്തോഭം, സരസ്വതി, നാരദൻ, പർവ്വതൻ, വിശ്വാവസു, ഹാഹാ, ഹൂഹൂ (രണ്ടു ഗന്ധർവ്വന്മാർ), പരിവാരങ്ങളോടുകൂടിയ ഗന്ധർവ്വന്മാർ, ചിത്രസേനൻ, നാഗങ്ങൾ, സിദ്ധന്മാർ, മുനികൾ, ദേവദേവൻ, പ്രജാപതി, സഹസ്രശീർഷനായ ദേവൻ, അചിന്ത്യനായ വിഷ്ണുഭഗവാൻ ഇവരെല്ലാം അവിടെ എത്തി. അപ്പോൾ ആകാശത്ത് ഭേരീതൂര്യവാദ്യഘോഷങ്ങൾ മുഴങ്ങി. ആ മഹാത്മാക്കളുടെ ശിരസ്സിൽ പുഷ്പവൃഷ്ടിയുണ്ടായി. അപ്സരസ്ത്രീകൾ അതാതിടത്ത് ചുറ്റും നൃത്തംചെയ്തു.

പിന്നെ മൂർത്തിയെടുത്തെത്തിയ സ്വർഗ്ഗം ബ്രാഹ്മണനോടു പറഞ്ഞു: 'അല്ലയോ മഹാഭാഗാ, ഭവാൻ സിദ്ധനായി. അപ്രകാരം രാജാവേ, ഭവാനും സിദ്ധനായി.'"

അന്യോന്യവിധിയാൽ തമ്മിൽ അവർ ചേർന്നു. രാജാവേ, അതിന്നുശേഷം അവർ രണ്ടുപേരും വിഷയങ്ങളിൽനിന്ന് പിന്മാറി. പ്രാണൻ, അപാനൻ, ഉദാനൻ എന്നീ വായുക്കളേയും സമാനൻ, വ്യാനൻ എന്നീ വായുക്കളേയും മനസ്സിൽ നിയന്ത്രിച്ചുനിർത്തി. മനസ്സ് പ്രാണനിൽ നിർത്തി. വയറ്റിന്നു നേരെ നാസാഗ്രത്തെ നിർത്തി. പുരികത്തെ കയറ്റി. മനസ്സാൽ പുരികത്തിൽ മെല്ലെ അവർ അടക്കി ചേഷ്ടവിട്ട ഉടലോടെ കണ്ണുറപ്പിച്ച് സജ്ജരായി മൂർദ്ധാവിൽ ആ ജിതാത്മാക്കൾ ആത്മാവിനെ നിറുത്തി. മഹാനായ ആ ബ്രാഹ്മണന്റെ താലുദേശം പിളർന്ന് ഉടനെ മഹാജ്യോതിജ്ജ്വാല പൊങ്ങി. അതുയർന്നുയർന്ന് ആകാശത്തേക്കു പോയി. അപ്പോൾ എല്ലാ ദിക്കിലും ഹാ! ഹാ! എന്ന ശബ്ദം ഉയർന്നു. സർവ്വരാലും പുകഴ്ത്തപ്പെടുന്ന ആ ആത്മാവ് അപ്പോൾ ബ്രഹ്മാവിൽ ആണ്ടുപോയി. അപ്പോൾ പ്രപിതാമഹനായ ദേവൻ ആ തേജസ്സോടെ സ്വാഗതം പറഞ്ഞു. വിരൽ പ്രായനായ ആ പുരുഷനെ എതിരേറ്റു. വീണ്ടും മധുരമായവിധം ഇങ്ങനെ പറഞ്ഞു: 'യോഗികൾക്ക് കിട്ടുന്ന ലോകംതന്നെയാണ് (അവസാനമാണ്) ജാപകർക്കും ലഭിക്കുക. അതു നിശ്ചയമാണ്. യോഗികളുടെ അന്ത്യം എല്ലാവർക്കും കാണാം. പക്ഷേ, ജാപകരെ മുന്നോട്ടു ചെന്ന് ഞാൻ സ്വീകരിക്കുന്നു.''എന്നിൽ നീ വാഴുക' എന്ന് പിന്നീട് അവനോട് ബ്രഹ്മാവു പറഞ്ഞു.

അങ്ങനെ ബ്രഹ്മദേവന്റെ വായിൽ സർവ്വപാപവും നീങ്ങിയവനായ ബ്രാഹ്മണൻ പ്രവേശിച്ചു. രാജാവും ഈ വിധിയാൽ ഭഗവാനായ വിരിഞ്ചനിൽ പ്രവേശിച്ചു. ദ്വിജശ്രേഷ്ഠൻ പ്രവേശിച്ചതുപോലെതന്നെ രാജാവും ബ്രഹ്മാവിൽ പ്രവേശിച്ചു. അപ്പോൾ സ്വയംഭൂവായ ബ്രഹ്മാവിനെ വണങ്ങി ദേവന്മാർ ഇപ്രകാരം പറഞ്ഞു: 'ജാപകരുടെ അന്തം മഹത്തുതന്നെ! അങ്ങ് അവന് എതിരേൽപ്പു നടത്തി! ജാപകർക്കാണ് ഈ യത്നമെല്ലാം അങ്ങു ചെയ്തത്. അതു കാണുവാനാണ് ഞങ്ങളും വന്നത്. ഒപ്പം പൂജിതരായ ഇവർക്ക് അല്ലയോ പിതാമഹാ! അങ്ങ് തുല്യമായ ഫലമാണ് നല്കിയത്. യോഗജാപകന്മാരുടെ ഫലം പ്രത്യക്ഷമായി ഞങ്ങൾ കണ്ടു. ലോകങ്ങളൊക്കെക്കടന്ന് ഇവർ ഇഷ്ടംപോലെ ഉയർന്നുപോകുമാറാകട്ടെ."

ബ്രഹ്മാവ് പറഞ്ഞു: "മഹത്തായ സ്മൃതിയും, ശുഭമായ മറ്റു സ്മൃതികളും പഠിക്കുന്നവർ ഈ വിധാനത്താൽ അവരും എന്റെ സാലോക്യത്തെ പ്രാപിക്കും. യോഗത്തിൽ ഭക്തനാകുന്നവനും ഇപ്രകാരംതന്നെ അന്ത്യകാലത്ത് എന്റെ സാലോക്യത്തെ പ്രാപിക്കും. ഞാൻ ഇതാപോകുന്നു. സിദ്ധിക്കുവേണ്ടി സ്ഥാനങ്ങൾ തോറും നിങ്ങൾ പോകുവിൻ!"

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞ് ബ്രഹ്മാവ് അവിടെത്തന്നെ മറഞ്ഞു. ദേവന്മാരും യാത്രപറഞ്ഞു പിരിഞ്ഞ് അവരവരുടെ സ്ഥാനങ്ങളിൽ ചെന്നുചേർന്നു. ആ മഹാത്മാക്കളെല്ലാം ധർമ്മനെ സൽക്കരിച്ചു. പ്രീതമാനസരായി രാജാവേ, പിൻതുടർന്നു. ജാപകന്മാർക്കുള്ള ഈ ഫലത്തേയും, അവരുടെ ഈ ഗതിയേയുംപറ്റി ഞാൻ പറഞ്ഞു. എല്ലാം ഭവാൻ മനസ്സിരുത്തി കേട്ടുവല്ലോ. ഇനി രാജാവേ, എന്താണ് എന്നിൽനിന്ന് കേൾക്കേണ്ടത്?"

**201. മനുബൃഹസ്പതിസംവാദം - പരമാത്മതത്ത്വവിവരണം** - യുധിഷ്ഠിരൻ പറഞ്ഞു: "ജ്ഞാനയോഗത്തിന്നും വേദാദ്ധ്യയനത്തിന്നും എന്താണ് ഫലം? ഭൂതങ്ങളുടെ ആത്മാവിനെപ്പറ്റി എങ്ങനെ അറിയാം? അതിന്റെ മാർഗ്ഗവും ഹേ പിതാമഹാ! അങ്ങ് വിവരിച്ചാലും."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അത് പ്രജാപതിയായ മനുവും ബൃഹസ്പതിയും തമ്മിൽ നടന്ന ഒരു സംവാദമാണ്. പ്രജാഗ്ര്യനായ പ്രജാപതിയോട്, ദേവർഷിമാരുടെ സമ്മേളനത്തിൽവെച്ച് മഹാനായ ബൃഹസ്പതി തന്റെ ഗുരുവായ പ്രജാപതിയെ വണങ്ങി, ഈ പുരാണമായ കാര്യം ചോദിച്ചു. പ്രജാപതി എല്ലാ ഭൂതങ്ങളിലുംവെച്ച് ആദ്യമുണ്ടായവനാണ്. 'അല്ലയോ ഗുരോ! എങ്ങനെയാണ് ഈ പ്രപഞ്ചം ഉണ്ടായത്? ഏതിൽ വിധി എത്തുന്നു? ജ്ഞാനത്തിന്റെ ഫലം എന്താണ്? വിപ്രന്മാർ അതിനെപ്പറ്റി എന്തു പറയുന്നു? മന്ത്രത്താൽ തെളിയാതെയുള്ളത് ഏതാണ്? അത് ഭഗവാനേ, അങ്ങ് എന്നോടു പറഞ്ഞാലും!

ശാസ്ത്രം, വേദജ്ഞാനം, യജ്ഞം, ഗോദാനം ഇവകൊണ്ട് സിദ്ധിക്കുന്ന ഫലം എന്താണ്? വേദങ്ങളാൽപ്പോലും വ്യക്തമാക്കാൻ കഴിയാത്ത തത്ത്വമെന്താണ്? എപ്പോൾ എങ്ങനെ പുണ്യകർമ്മങ്ങളുടെ ഫലങ്ങൾ ഉദിക്കുന്നു.? അവ എവിടെനിന്ന് ഉത്ഭവിക്കുന്നു? എങ്ങനെയാണ് ലോകോത്ഭവചരിത്രം? ഭൂമിയും, എല്ലാ വസ്തുക്കളും, വായുവും, ആകാശവും, ഭൂതജാലങ്ങളും, ജലവും, സ്വർഗ്ഗവും, ദേവന്മാരും എന്തിൽനിന്നാണ് ഉണ്ടായത്? എന്തിൽനിന്നാണ് മനുഷ്യൻ ജ്ഞാനം പ്രാപിക്കുന്നത്? അതിന്റെ മൂലംതന്നെയാണല്ലോ പ്രവൃത്തി. ശരിക്ക് ആ പുരാണകാര്യങ്ങൾ ഒന്നും ഞാൻ അറിയുന്നില്ല. ആ പരാശക്തിയെപ്പറ്റി ഞാൻ ഒന്നും അറിയുന്നില്ല. എന്നിട്ടും ഞാൻ അവനെ ആരാധിക്കുന്നു; ഭജിക്കുന്നു. ഇത് ഒരു പാഴ്വേലയാണോ? ആണെങ്കിൽ ഞാൻ എങ്ങനെ അതിൽനിന്നു രക്ഷനേടണം?

ഋക്ക്, സാമം മുതലായവ, യജുസ്സ്, ഛന്ദസ്സ്, ജ്യോതിഷം, നിരുക്തം ഇവ പഠിച്ചിട്ടും, വ്യാകൃതി, ശിക്ഷ, കല്പം എന്നിവ പഠിച്ചിട്ടും, ഭൂതങ്ങളുടെ പ്രകൃതിപ്രമാണങ്ങളൊന്നും എനിക്കറിയുവാൻ കഴിഞ്ഞില്ല, ഭവാൻ എന്നോട് എല്ലാം ഉപദേശിക്കണം. വിശേഷവും സാമാന്യവുമായ സംഗതികൾ പറഞ്ഞുതരണം. ജ്ഞാനത്തിനും ക്രിയയ്ക്കും എന്താണ് ഫലമെന്നുള്ളത് പ്രത്യേകിച്ച് എനിക്ക് പറഞ്ഞുതരണം. ദേഹംവിട്ടാൽ ദേഹി പോകുന്ന കാര്യവും, വീണ്ടും ദേഹം പ്രാപിക്കുന്നതും എങ്ങനെയാണെന്നറിയുവാൻ ആഗ്രഹമുണ്ട്."

മനു പറഞ്ഞു: "ഒരുത്തന് എന്താണ് അവന്റെ മനഃസ്ഥിതിക്ക് ഇഷ്ടമായിട്ടുള്ളത്, എന്താണ് സുഖമായിത്തോന്നുന്നത്, അതുതന്നെയാണ് സുഖമെന്നു പറയുന്നത്. അതുപോലെ ഏതൊന്നാണ് അനിഷ്ടമായിട്ടുള്ളത്, അതുതന്നെയാണ് ദുഃഖം. ഇതാണ് സുഖദുഃഖങ്ങളുടെ നിർവ്വചനം. ഇഷ്ടം വന്നുചേരണം, അനിഷ്ടം വന്നുചേരരുത്. അതിനാണ് കർമ്മയോഗങ്ങളുടെ പ്രവൃത്തി. ഇഷ്ടവും എനിക്ക് വന്നുചേരരുത്, അനിഷ്ടവും വന്നുചേരരുത് എന്നുള്ള ചിന്തയാണ് ജ്ഞാനയോഗപ്രവൃത്തി എന്നു പറയുന്നത്. വേദത്തിൽ കർമ്മയോഗങ്ങളെല്ലാം കാമാത്മകമാണെന്നു പറയുന്നു. ഈ കാമങ്ങൾ അറ്റവനാരോ, അവൻ പരമമായ സത്തിൽ ചെന്നുചേരും. നാനാതരത്തിലുള്ള കർമ്മമാർഗ്ഗത്തിൽ സുഖത്തെ ഇച്ഛിച്ച് പ്രവർത്തിക്കുന്നവൻ നേരെ വിപരീതമായ നരകത്തിലും ചെന്നുചേരും.

ബൃഹസ്പതി പറഞ്ഞു: "സുഖത്തെ ആഗ്രഹിച്ച് മനുഷ്യൻ പ്രയത്നിക്കുന്നു. ദുഃഖങ്ങളിൽനിന്നു വിമുക്തനാകാനും യത്നിക്കുന്നു. മർത്ത്യന്റെ പ്രവൃത്തിപോലെ അവന്റെ കർമ്മത്തിന്റെ ഫലം അതാതു കർമ്മംപോലെ ഏല്ക്കുകയും ചെയ്യുന്നു എന്ന് ഞാൻ വിശ്വസിക്കുന്നു."

മനു പറഞ്ഞു: "കർമ്മഫലങ്ങളെ ത്യജിക്കുന്നവൻ പരമമായ സത്തിൽ—ബ്രഹ്മത്തിൽ—എത്തുന്നു. അതിന്ന് കർമ്മയോഗപ്രവൃത്തിയെന്നു പറയുന്നു. കാമിക്കുന്നവർക്ക് ഇഷ്ടം നല്കുന്നതാണ് കർമ്മയോഗം. ഇതു വിട്ടവൻ പരമമായ ബ്രഹ്മത്തിൽ ചേരുന്നു.

ആത്മാദികൊണ്ട് കർമ്മഗണാഭിവൃദ്ധനായി ധർമ്മപ്രവൃത്തനായും ദ്യുതിമാനായും, സുഖാർത്ഥിയായും ഇരിക്കുന്നവൻ, ഗുണങ്ങൾ ചേർന്നവൻ, കർമ്മത്തിന്റെ മാർഗ്ഗത്തെവിട്ട് നിരാശിസ്സ്, ആ പരമമായ സത്തിൽ ചെന്നുചേരുന്നു.

മനസ്സ്, കർമ്മം ഇവ രണ്ടിലുമാണ് ലോകത്തിന്റെ സൃഷ്ടി. ഇവ രണ്ടും ലോകസേവ്യമായ സൽപ്പഥമാകുന്നു. നശിക്കുന്നതും നശിക്കാത്തതുമായ കർമ്മങ്ങളിൽ ശാശ്വതമായ കർമ്മഫലം ലഭിക്കുന്നവൻ കർമ്മഫലം മനസ്സുകൊണ്ട് ത്യജിക്കേണ്ടതാകുന്നു. രാത്രി പോകുമ്പോൾ ഇരുട്ട് നീങ്ങുന്നു. അപ്പോൾ കണ്ണ് വസ്തുക്കളെ ശരിക്കും കാണുന്നു. അപ്പോൾ കണ്ണ് ശരിക്കും അതിന്റെ നാഥനെ വേണ്ടമാർഗ്ഗത്തിൽ നയിക്കുന്നു. അതുപോലെ മനസ്സിൽ ജ്ഞാനമുണ്ടാകുമ്പോൾ വിജ്ഞാനത്തോടുകൂടിയ എല്ലാ കർമ്മത്തേയും ശരിക്കു കാണാൻ കഴിയുന്നു. ശുഭമേതെന്നും അശുഭമേതെന്നും വർജ്ജ്യമേതെന്നും ശരിക്കു കാണുന്നു.

സർപ്പങ്ങളേയും, പുല്ലിൻ മുനകളേയും, കുണ്ടുകളേയും മുളളുകളേയും നടക്കുന്ന വഴിയിൽ സൂക്ഷിച്ചുനടക്കുന്നവർ കാണുകയും ഒഴിഞ്ഞുമാറുകയും ചെയ്യുന്നു. അതുപോലെ ജ്ഞാനിയായ നരൻ അപകടത്തിൽപ്പെടാതെ ഒഴിഞ്ഞുമാറുന്നു. അജ്ഞാനി അതിൽപ്പെട്ട് കഷ്ടപ്പെടുന്നു. ജ്ഞാനത്തിന്റെ ഫലം നല്ലതാണെന്നു ധരിക്കുക. അഞ്ചുവിധത്തിലാണ് കർമ്മത്തിന്റെ ഫലം. വിധിപ്രകാരം ചെയ്യുന്ന മന്ത്രം, ദക്ഷിണകൾ, ശരിയായി നടത്തുന്ന യജ്ഞം, അന്നദാനം, മനസ്സുറപ്പിച്ചുളള സമാധി, ഇവ യഞ്ചുമാണ് കർമ്മഫലദായകങ്ങൾ.

വേദം പറയുന്നു കർമ്മങ്ങൾ ഗുണാത്മകങ്ങളാണെന്ന്. ഗുണമെന്നത് സത്വം, രജസ്സ്, തമസ്സ്, എന്നീ മൂന്നുമാണ്. കർമ്മത്തിന്റെ ഫലം മനസ്സങ്കല്പത്തെ ആശ്രയിച്ചിരിക്കുന്നു. അത് കർമ്മം ചെയ്യുന്നവന്റെ ഇഷ്ടത്തെ ആശ്രയിച്ചു നില്ക്കുന്നു. എല്ലാ മനോഹരമായ ശബ്ദവും, രൂപവും, രസവും, സ്പർശവും, ഗന്ധവും പ്രവൃത്തിയുടെ ഫലമായി സ്വർഗ്ഗത്തിൽ സിദ്ധിക്കുന്നു. അത് ഇഹത്തിലും കർമ്മഫലമായി ലഭിക്കുന്നു!

ഏതേതു കർമ്മം ദേഹത്താൽ ചെയ്യുന്നുവോ, അതാതു കർമ്മത്തിന്റെ ഫലം ദേഹിക്കു സിദ്ധിക്കുന്നു. സുഖത്തിന്നുള്ള ഗൃഹം ശരീരമാണ്. ദുഃഖത്തിന്നുള്ള ഗൃഹവും ശരീരംതന്നെയാണ്.

വാക്കുകൊണ്ട് ഏതേതു കർമ്മം ചെയ്യുന്നുവോ, അതൊക്കെ വാക്കുകൊണ്ടുതന്നെ നാം ഏല്ക്കുന്നു. മനസ്സുകൊണ്ട് ഏതേതു കർമ്മം ചെയ്യുന്നവോ, അതെല്ലാം മനസ്സുകൊണ്ടുതന്നെ അനുഭവിക്കുന്നു. കർമ്മഫലത്തിൽ ആശിച്ച് ഫലാർത്ഥിയായവൻ ഏതേതു കർമ്മം ചെയ്യുന്നവോ, അപ്രകാരമുള്ള ഫലം ഗുണങ്ങളോടു ചേർന്ന്, ശുഭത്തിന്ന് ശുഭവും, അശുഭത്തിന്ന് അശുഭവും, അനുഭവിക്കുന്നു. മത്സ്യം ഒഴുക്കിൽ നില്ക്കുന്നമാതിരി മുമ്പെചെയ്ത കർമ്മത്തിന്റെ ഫലം ചെയ്തവൻ അനുഭവിക്കുന്നു. ശരീരി ശുഭത്തിൽ മോദിക്കുകയും ദുഷ്കൃതത്തിൽ ദുഃഖിക്കുകയും ചെയ്യുന്നു.

ഈ ലോകമൊക്കെ എന്നിൽനിന്നു ജനിച്ചു. എന്തൊരു തത്ത്വം അറിഞ്ഞിട്ടാണ് ആത്മവാന്മാർ സംസാരം കടക്കുന്നത്, മന്ത്രാക്ഷരങ്ങളാലും വ്യക്തമാക്കാൻ കഴിയുന്ന തത്ത്വമെന്താണോ അത് ഞാൻ പറയാം. നീ മനസ്സുവെച്ച് കേൾക്കുക.

എല്ലാത്തരം രസങ്ങളും വിട്ടൊഴിഞ്ഞതും (യാതൊരു രസവും ഇല്ലാത്തതും), ഗന്ധം ഒന്നുമില്ലാത്തതും, ശബ്ദം, സ്പർശം, രൂപം എന്നിവയൊന്നുമില്ലാത്തതും, ഗ്രഹിക്കുവാൻ കഴിഞ്ഞതും, വ്യക്തമല്ലാത്തതും, അവർണ്ണ്യവുമായതും യാതൊന്നോ, അതാണ് അഞ്ചുവിധത്തിൽ പ്രജകളെ സൃഷ്ടിക്കുന്നത്. അത് ആണല്ല, പെണ്ണല്ല, ഷണ്ഡനല്ല, സത്തല്ല, അസത്തല്ല— എന്നാൽ സത്തസത്തുമല്ല (മായയല്ല). ബ്രഹ്മജ്ഞരായ പണ്ഡിതന്മാർ എന്ത് കാണുന്നുവോ അത് അക്ഷരമാണ്; നാശമില്ലാത്തതാകുന്നു എന്ന് ധരിക്കുക."

**202. മനുബൃഹസ്പതിസംവാദം – ആത്മസാക്ഷാത്കാരത്തിന്നുള്ള ഉപായം** – മനു പറഞ്ഞു: "അക്ഷരത്തിൽനിന്ന് ആകാശം, അതിൽനിന്ന് വായു, അതിൽനിന്ന് തേജസ്സ്, തേജസ്സിൽനിന്ന് ജലം, ജലത്തിൽ നിന്നു ഭൂമി, ഭൂമിയിൽനിന്നു ജഗത്ത് ഇങ്ങനെയാണ് ഉത്ഭവം.

ഈ ദേഹത്താൽ ജലത്തെ പ്രാപിച്ച്, ജലത്താൽ തേജസ്സിനെ പ്രാപിച്ച്, പിന്നെ കാറ്റ് പിന്നെ ആകാശം ഈ മട്ടിൽ ആകാശത്തേയും പ്രാപിച്ച്, അതും വിട്ടാൽ പിന്നെ അവന്ന് ജന്മമില്ല. അങ്ങനെയുള്ളവരെല്ലാം പരമമായ മോക്ഷം നേടുന്നു.

ശീതമല്ല, ഉഷ്ണമല്ല, മൃദുവല്ല, തീക്ഷ്ണമല്ല, ചവർപ്പല്ല, കയ്പല്ല, പുളിയല്ല, മധുരമല്ല, ശബ്ദമല്ല, ഗന്ധമല്ല, രൂപമല്ല ഇവയൊന്നും ഉള്ളതല്ലാത്ത, ഈ പറഞ്ഞ ഒമ്പതും അല്ലാതെ പത്താമത്തേതായ ഒന്നാണ് പരമാത്മാവിന്റെ സ്വഭാവം. ആദ്ധ്യാത്മബോധമുള്ളവൻ സ്പർശം ശരീരംകൊണ്ട് അറിയുന്നു. നാവുകൊണ്ട് രസമറിയുന്നു, മൂക്കുകൊണ്ട് വാസനയറിയുന്നു. ചെവികൊണ്ട് ശബ്ദം കേൾക്കുന്നു, കണ്ണുകൊണ്ട് രൂപം കാണുന്നു. ഇതൊക്കെ ഗ്രഹിക്കുന്നത് ആദ്ധ്യാത്മബോധംകൊണ്ടാണ്. അതില്ലെങ്കിൽ ഈ ജ്ഞാനമൊന്നും പ്രാണികൾക്കുണ്ടാവുകയില്ല.

പരമാത്മസ്വഭാവം കാണണമെങ്കിൽ ഈ പറഞ്ഞവയൊക്കെ പിൻവലിക്കണം. രസത്തിൽനിന്ന് നാവിനെ പിൻവലിക്കണം. മൂക്കുകൊണ്ട് ഗന്ധത്തെ പിൻവലിക്കണം. ചെവിയെ ശബ്ദത്തിൽനിന്നു പിൻവലിക്കണം. സ്പർശത്തിൽനിന്ന് ത്വക്കിനെ പിൻവലിക്കണം. രൂപഭേദത്തിൽനിന്നു സ്വന്തം ദൃഷ്ടിയേയും പിൻവലിക്കണം. ഇങ്ങനെ യോഗത്തിൽ മുഴുകുന്നവൻ എല്ലാ ഇന്ദ്രയജ്ഞാനങ്ങളിൽനിന്നും നിവൃത്തനാകുന്നു. അങ്ങനെ എല്ലാറ്റിൽനിന്നും പിൻവലിക്കുന്നവൻ പരമാത്മാവിന്റെ സ്വഭാവത്തെ ദർശിക്കുന്നു. ഏതിൽ നിന്ന് ഏത് ചെയ്യുന്നുവോ, ഒന്ന് ഏതിൽ ആരംഭിക്കുന്നുവോ അതാണ് പ്രവൃത്തി. ഏതിൽ ഏതിനാൽ ആര് ചെയ്യുന്നുവോ, ഏതൊന്നാണോ വ്യാപകം, സാധകം, ഏതോ മന്ത്രംപോലെ ലോകത്തിൽ നില്ക്കുന്നു, എല്ലാറ്റിന്നും ഹേതുവായി നില്ക്കുന്ന ആത്മകാരി ഏതോ അതാണ് കാരണമായിട്ടുള്ളത്. മറ്റുള്ളതെല്ലാം കാര്യവുമാകുന്നു.

താൻ എന്ത് ചെയ്താലാണോ ശുഭാശുഭങ്ങൾ നേടുന്നത്, അവ ഒന്നിച്ചു നില്ക്കുന്നപോലെ, അതുപോലെതന്നെ ശുഭാശുഭപ്രായമായ ദേഹങ്ങൾതോറും ജ്ഞാനവും നിലകൊള്ളുന്നു.

മുമ്പിൽ കത്തിക്കൊണ്ടിരിക്കുന്ന വിളക്ക് മറ്റൊന്നിനെ തെളിയിച്ച് കാണിക്കുന്നതുമാതിരി, ജ്ഞാനദീപത്താൽ കത്തുന്ന അഞ്ച് ഇന്ദ്രിയങ്ങളാകുന്ന പന്തങ്ങൾ അവയുടെ ലക്ഷ്യങ്ങൾ മനസ്സിലാക്കുന്നു. രാജാവിനെ ഒട്ടേറെ അമാത്യന്മാർ വേറെ വേറെ പ്രമാണം പറഞ്ഞു ധരിപ്പിക്കുന്ന മാതിരി, ദേഹങ്ങളിൽ ഇന്ദ്രിയങ്ങൾ അഞ്ചും ജ്ഞാനത്തിന്നു വിധേയമായി വർത്തിക്കുന്നു.

അഗ്നിക്ക് ശോഭ, കാറ്റിന്ന് ശക്തി, അർക്കന്ന് രശ്മി, പുഴകൾക്ക് ജലം ഇവ പോവുകയും വരികയും സഞ്ചരിക്കുകയും നിരന്തരം ചെയ്തുകൊണ്ടിരിക്കുന്നു. അതുപോലെ ദേഹികൾക്കു ദേഹം ഉണ്ടാവുകയും നശിക്കുകയും നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുന്നു.

ഒരുത്തൻ കോടാലി കൈയിലെടുത്ത് മരമുട്ടി വെട്ടിപ്പിളർന്നാൽ അതിന്റെ ഉള്ളിൽക്കിടക്കുന്ന ഊർജ്ജം കാണുകയില്ല. ധൂമവും അഗ്നിയും അതിൽ അന്തർലീനമാണ്. അതു കാണാൻ അവന്നു കഴികയില്ല. അതുപോലെ ശരീരം കത്തികൊണ്ടു കീറി വയറുപൊളിച്ചു നോക്കിയാലും അതിന്റെ ഉള്ളിലുള്ളതല്ലാതെ ആത്മാവിനെ കണ്ടു കിട്ടുകയില്ല. ആ മുട്ടിയെത്തന്നെ കടഞ്ഞാൽ തീപ്പൊരി പാറുന്നത് കാണാം. അഗ്നിയും ധൂമവും കാണാം. അപ്രകാരം യോഗംകൊണ്ട് കടഞ്ഞാൽ, ധീമാനായ വിദ്വാൻ ഇന്ദ്രിയങ്ങളെ കടഞ്ഞാൽ, പരമാത്മാവിനെ കണ്ടെത്തും. സ്വപ്നത്തിൽ തന്റെ മെയ്യ് മന്നിൽപതിച്ച് മറ്റൊന്നായി എപ്രകാരം കാണുന്നുവോ അപ്രകാരം ശ്രോത്രങ്ങൾ ഉള്ളവനും സുമഹാനുമായ സുബുദ്ധി മരണാനന്തരം തന്റെ ശരീരം കാണുന്നു; പിന്നെ മറ്റൊരു ശരീരത്തെ പ്രാപിക്കുന്നു. ഉൽപത്തി,

വൃത്തി, വ്യയം ഇവ ആത്മാവിനില്ല. ഒരു ശരീരം ഉപേക്ഷിച്ചു മറ്റൊരു ശരീരത്തിൽ അദൃഷ്ടനായി, ഫലത്തിന്റെ സന്നിയോഗം മൂലം ആത്മാവ് എത്തിച്ചേരുന്നു.

ആരും ആത്മാവിനെ കണ്ണുകൊണ്ട് കാണുന്നില്ല. അതു സ്പർശം ഏല്ക്കുന്നില്ല. അവകൊണ്ട് ആത്മാവ് ഒരു കാര്യവും നേടുന്നില്ല. ഇന്ദ്രിയങ്ങൾ ആത്മാവിനോട് ഏൽക്കുന്നില്ല. എന്നാൽ അവൻ എല്ലാം കാണുന്നു. അടുത്തു കത്തുന്ന അഗ്നിയുടെ രൂപത്തെ അടുത്തു നില്ക്കുന്നവൻ ഏല്ക്കുന്നു. മറ്റ് രൂപ ഗുണങ്ങളൊന്നും അവൻ ഗ്രഹിക്കുകയില്ല. അത്തരത്തിൽ ആത്മാവ് ശരീരരൂപത്തിൽ കാണുന്നു. അപ്രകാരം ഉടൽവിട്ട് മർത്ത്യൻ അദൃശ്യമായ മറ്റൊരു ഉടലിനെ പ്രാപിക്കുന്നു. ഈ ശരീരം പഞ്ചമഹാഭൂതങ്ങൾക്ക് വിട്ടുകൊടുത്ത് അതിനെത്തന്നെ ആശ്രയിച്ച് മറ്റൊരു രൂപം കൈക്കൊള്ളുന്നു. ആകാശം, കാറ്റ്, അഗ്നി, വെള്ളം, ധരിത്രി ഇവചേർന്ന് ദേഹം രൂപംകൊള്ളുന്നു. നാനാആശ്രയങ്ങളോടെ കർമ്മം നടത്തുന്ന ശ്രോത്രാദി ഇന്ദ്രിയങ്ങൾ അഞ്ചും ശരീരത്തെ അപ്രകാരം ആശ്രയിക്കുന്നു. ശ്രോത്രം വ്യോമത്തിൽനിന്നും. ഘ്രാണം ഭൂമിയിൽനിന്നും, തേജോമയമായ രൂപം വിപാകത്തിൽനിന്നും ഉണ്ടാകുന്നു. ജലസ്ഥമായ തേജസ്സ്, രസം, വായ്വാത്മകം, സ്പർശം ഇവ ഗുണമെന്നു പറയുന്നു. മഹാഭൂതങ്ങളിൽ അഞ്ചും നില്ക്കുന്നു. ഇന്ദ്രിയത്തിൽ അഞ്ചിന്ദ്രിയാർത്ഥങ്ങളും നില്ക്കുന്നു. ഇവയെല്ലാം മനോനുഗങ്ങളാണ്. മനസ്സ് ബുദ്ധിക്ക് അധീനമാണ്. മനസ്സ് സ്വഭാവരൂപത്തിൽനില്ക്കുന്ന പരമാത്മാവിന്ന് അധീനവുമാണ്. ഈ ജന്മത്തിലും കഴിഞ്ഞ ജന്മങ്ങളിലും ചെയ്ത കർമ്മങ്ങൾ, ശുഭവും അശുഭവുമായവ, എല്ലാം പുതിയ ശരീരത്തിൽ എത്തിച്ചെല്ലുന്നു; അവ മത്സ്യങ്ങൾ ഒഴുക്കിനെ എന്നപോലെ എത്തിച്ചേരുന്നു. ചലിക്കുന്നത് കണ്ണിന്റെ മാർഗ്ഗത്തിൽ കാണുന്നപോലെ, സൂക്ഷ്മമായ വസ്തു ബൃഹത്തായി (കണ്ണാടിയിൽക്കൂടെ) ത്തോന്നുന്നപോലെ, സ്വരൂപത്തെ കണ്ണാടിയിലെന്നപോലെ കാണുവാൻ, ആത്മജ്ഞാനം നേടുവാൻ പ്രയത്നിക്കുക!"

**203. മനുബൃഹസ്പതിസംവാദം – ആത്മാവിന്റെ നിത്യസത്തയെപ്പറ്റിയുള്ള പ്രതിപാദനം –** മനു പറഞ്ഞു: "മനസ്സ് ഇന്ദ്രിയങ്ങളോടുചേർന്ന് മുമ്പേനേടിയ ഗുണത്തെ, കഴിഞ്ഞതിനെ, ഓർക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ചാൽ പരമമായ ആത്മാവ് ബുദ്ധിരൂപത്തിൽ അതിന്റെ ശരിയായ നിലയിൽ വർത്തിക്കുന്നു.

പരസ്പരവൈരുദ്ധ്യമുള്ള എല്ലാ ഇന്ദ്രിയങ്ങളേയും അവയുടെ സ്ഥാനഭേദങ്ങൾ നോക്കാതെ ആത്മാവ് ഒതുക്കിക്കൂട്ടി അവയിൽ സഞ്ചരിക്കുന്നു. പരമേശനായ ശരീരി സാക്ഷിയായി, ഒന്നിലുംപെടാതെ നില്ക്കുന്ന ആത്മാവ്, പലതരം വ്യത്യസ്തമായ സ്ഥാനങ്ങളിൽ സന്ദർഭങ്ങളിൽ കൂട്ടുചേരുന്നു. എന്നാൽ വാസ്തവത്തിൽ സ്ഥാനസന്ദർഭങ്ങൾ അതിനോടു ചേരുന്നതല്ല. അതു സ്വതന്ത്രമാണ്.

രജസ്സ്, തമസ്സ്, സത്വം ഈ അവസ്ഥകൾക്കനുസരിച്ച് ബുദ്ധിക്കു വന്നുചേരുന്ന ഗുണങ്ങൾ മൂന്നും ഈയാൾ ഏല്ക്കുന്നു. അപ്രകാരംതന്നെ ജാഗ്രത, സ്വപ്നം, സുഷുപ്തി എന്നിവയും. മൂന്ന് അവസ്ഥയിലേയും സുഖദുഃഖങ്ങൾ ആത്മാവിനെ വിട്ടുനിൽക്കുന്നു. എന്തെന്നാൽ അവ ത്രയോഗുണജന്യമാണെന്ന് ആത്മാവിന്നറിയാം. ആത്മാവ് ഇന്ദ്രിയങ്ങളിൽ, കാറ്റ് കത്തുന്ന മരക്കഷണത്തിൽ എന്നപോലെ നില്ക്കുന്നു.

മനുഷ്യന് ആത്മാവിനെ കണ്ണുകൊണ്ടു കാണാൻ പറ്റുന്നതല്ല; സ്പർശിക്കുവാനും പറ്റുകയില്ല. ആത്മാവ് ശബ്ദരഹിതമാണ്; അതുകൊണ്ടു കേൾക്കാനും പറ്റുകയില്ല.

ശ്രോത്രാദികളാലും വിദ്വാന്മാരിൽനിന്നും അത് അറിയാൻ പറ്റുന്നതാണ്. ഏതെങ്കിലും ഇന്ദ്രിയം അത് അറിഞ്ഞുകഴിഞ്ഞാൽ ആ അറിവുകൊണ്ട് ആ ഇന്ദ്രിയം ഇന്ദ്രിയാവസ്ഥ വിടുന്നു. ആത്മാവ് സർവ്വജ്ഞനാണ്. അത് എല്ലാം കാണുന്നു. ആരും ഹിമവാന്റെ മറുവശം കണ്ടിട്ടില്ല. അതുപോലെ ചന്ദ്രന്റെ മറുപുറവും. എങ്കിലും അത് ഇല്ലെന്ന് ആരും പറയുകയില്ല. അവ ഉള്ളതുതന്നെയാണ്. ഇപ്രകാരം ഭൂതങ്ങളിൽ സൂക്ഷ്മനും, ഭൂതാത്മജ്ഞനുമായ ആത്മാവ് കണ്ണുകൊണ്ട് മുമ്പുകാണാത്തവനാണ് എങ്കിലും ഇല്ലാത്തവനല്ല. ചന്ദ്രനിൽ ഭൂമി പ്രതിഫലിച്ചുകാണുന്നു. ഇതു കണ്ടാലും ഭൂമിയുടെ പ്രതിബിംബമാണ് അതെന്നു ജനങ്ങൾ അറിയുന്നില്ല. ആത്മാവിനെക്കുറിച്ചുള്ള വിവരം ഇതുപോലെയാണ്. അതേപ്പറ്റിയുള്ള ജ്ഞാനം സ്വയം ഉണ്ടാകണം. ആത്മാവ് ആത്മാവിനെമാത്രം ആശ്രയിച്ചുനില്ക്കുന്നു. ജ്ഞാനികൾ സ്ഥൂലവസ്തുക്കൾ ഉത്ഭവത്തിന്നു മുമ്പും നാശം സംഭവിക്കുമ്പോഴും അരൂപമാണെന്നുകണ്ട് രൂപമുള്ളവർ യഥാർത്ഥത്തിൽ അരൂപരാണെന്നു മനസ്സിലാക്കുന്നു. അതുപോലെ ഉദയവും അസ്തമയവുംകണ്ട് സൂര്യന്റെ ഗതിയറിയുന്നു. ദൂരെ നില്ക്കുകയാണെങ്കിലും നല്ല പണ്ഡിതന്മാർ ബുദ്ധിയുടെ വിളക്കിന്റെ സഹായത്താൽ ആത്മാവിനെ നല്ലപോലെ കാണുന്നു. അവർ ജ്ഞേയത്തെ ജ്ഞാനംകൊണ്ട് അടുപ്പിച്ച് കാണാൻ ശ്രമിക്കുന്നു.

ഉപായംകൂടാതെ ഒരു കാര്യവും സാധിക്കുകയില്ല. മീൻപിടുത്തക്കാർ വലകൊണ്ട് മീനുകളെ പിടിക്കുന്നു. മാനുകളെ വിട്ട് മാൻ കൂട്ടത്തെ പിടിക്കുന്നു. പക്ഷികളെവിട്ട് പക്ഷിക്കൂട്ടങ്ങളെയും പിടിക്കുന്നു. ആനയെവിട്ട് ആനകളെ പിടിക്കുന്നു. ജ്ഞാനംകൊണ്ട് നരൻ ജ്ഞേയത്തെ പാട്ടിലാക്കുന്നു. പാമ്പിന്റെ കാലിനെപ്പറ്റി പാമ്പുമാത്രമേ അറിയുന്നുള്ളൂ. ഇങ്ങനെ ജ്ഞാനത്താൽ ജ്ഞേയം മൂർത്തിയിൽ മൂർത്തിയായി കാണപ്പെടുന്നു. ഇന്ദ്രിയങ്ങളാൽ ഇന്ദ്രിയങ്ങളെ അറിയുവാൻ കഴിയുകയില്ല. ഏറ്റവും അറിയേണ്ടതായ വസ്തുവെ സൂക്ഷ്മമായ ബുദ്ധികൊണ്ടും അറിയാൻ പറ്റുകയില്ല. കറുത്തവാവിൽ ശരീരം ക്ഷയിച്ച ചന്ദ്രനെ കാണാൻ കഴിയുന്നില്ല. അതുപോലെയാണ് ആത്മാവ്. ആത്മാവ് നശിക്കുന്നില്ല. കറുത്തവാവിൽ കാന്തിമങ്ങി മറഞ്ഞ് ചന്ദ്രനെ കാണാതാവുകയാണു ചെയ്യുന്നത്. അപ്രകാരം ശരീരംവിട്ട ദേഹിയെ മനസ്സിലാക്കണം. ആകൃതിമാറി ആ ചന്ദ്രൻ വീണ്ടും നമ്മുടെ മുമ്പിൽ തെളിയുന്നു. അപ്രകാരം ദേഹാന്തരം പ്രാപിച്ച് ദേഹി വീണ്ടും തെളിയുന്നതാണ്. വൃദ്ധിയും, ക്ഷയവും പ്രത്യക്ഷമായി ചന്ദ്രനിൽക്കാണുന്നു. ആ കാണുന്ന വൃദ്ധിക്ഷയങ്ങൾ ദേഹിക്കുള്ളതല്ല. ഉൽപ്പത്തിയും വൃദ്ധിയുംകണ്ട് അതു ചന്ദ്രനാണെന്നറിയാത്ത മാതിരിയാണ് മൂർത്തിയെടുത്തവരും. കറുത്തവാവിൻനാളത്തെ ചന്ദ്രനെപ്പോലെയാണ് ശരീരമെടുത്തവന്റെ കഥയും. രാഹു ചന്ദ്രനിൽ വരുന്നതും പോകുന്നതും ആരും കാണുന്നില്ല. എന്നാൽ ഏല്ക്കുന്നതും വിട്ടുപോകുന്നതും കാണുന്നുണ്ടല്ലോ. അതുപോലെയാണ് ദേഹിയുടേയും കഥയെന്നറിയുക. ചന്ദ്രാർക്കന്മാരോടു ചേരുന്ന സമയത്ത് നാം രാഹുവിനെ കാണുന്നുള്ളൂ. അപ്രകാരം ദേഹത്തോടു ചേരുമ്പോൾ മാത്രമേ നാം ദേഹിയെ കാണുന്നുള്ളൂ. ചന്ദ്രാർക്കന്മാരെ വിട്ടുപോന്ന രാഹുവെ കാണാത്തമാതിരി ദേഹംവിട്ട ദേഹിയേയും കാണുവാൻ നമുക്കു കഴിയുന്നില്ല. കറുത്തവാവിൽ ചന്ദ്രൻ പോകുന്നു. കാണാതാകുന്നു. നക്ഷത്രങ്ങൾ പകൽ വെളിച്ചത്തിൽ കാണാതാകുന്നു. അപ്രകാരം ദേഹംവിട്ട ദേഹിയും ദേഹകർമ്മഫലയോഗത്തെ വിടുന്നില്ല."

**204. മനുബൃഹസ്പതിസംവാദം – ജീവാത്മപരമാത്മാക്കളുടെ സാക്ഷാത്കാരം –** മനു പറഞ്ഞു: "സ്വപ്നത്തിൽ ദേഹം ഒരിടത്തു കിടക്കുമ്പോൾ, ജീവൻ ചുറ്റുന്നമാതിരി, മരണാനന്തരം ലിംഗശരീരത്തെ വിട്ട്, ജ്ഞാനം ഉണർന്നുനില്ക്കുന്നു. തെളിഞ്ഞ വെള്ളത്തിൽ രൂപം കാണുന്നമാതിരി ഇന്ദ്രിയത്തിന്റെ തെളിവിൽ ജ്ഞേയത്തെ ജ്ഞാനംകൊണ്ടു തെളിഞ്ഞുകാണും. ആ ജലമൊന്നിളകിയാൽ അയാൾ ആ രൂപത്തെ

കാണാതിരിക്കുന്നവിധം. ഇന്ദ്രിയത്തിന്റെ ഉൾഭ്രാന്തിമൂലം ജ്ഞേയത്തെ ജ്ഞാനംകൊണ്ടു കാണാൻ കഴിയാതാകുന്നു. അജ്ഞാനം കൊണ്ട് ഭ്രാന്തിയുണ്ടാകുന്നു. ഭ്രാന്തിയിൽ മനസ്സു ചലിക്കുന്നു. മാനസേന്ദ്രിയങ്ങൾ അഞ്ചും മനസ്സു ദുഷിച്ചാൽ ദുഷിക്കും. അജ്ഞാനതൃപ്തൻ വിഷയമേറ്റാലും തൃപ്തനാവുകയില്ല. അദൃഷ്ടമായവിധം ഭൂതാത്മാവ് വിഷയങ്ങളിൽനിന്ന് ഒഴിഞ്ഞുമാറും. കല്മഷംകാരണം പുരുഷന്നു തൃഷ്ണ നശിക്കുന്നതല്ല. പാപം ഒഴിയുമ്പോൾ തൃഷ്ണയും വിട്ടുപോകും. വിഷയത്തിലുള്ള ആസക്തിമൂലം ആഗ്രഹിക്കാൻ പാടില്ലാത്തത് മനസ്സുകൊണ്ട് ആഗ്രഹിക്കുന്നു. അവന്ന് ബ്രഹ്മപ്രാപ്തി സിദ്ധിക്കാതെ വരുന്നു. നരന്മാർക്കു പാപകർമ്മത്തിന്റെ ക്ഷയത്തിൽ ജ്ഞാനം ഉദിക്കും. കണ്ണാടിയിലെന്നപോലെ തന്നിൽ തന്നെത്താൻ കാണുന്നവിധം ആത്മാവിൽ ആത്മാവിനെ കാണും. ഇന്ദ്രിയം ചിന്നിയാൽ ദുഃഖിക്കുകയും അതടങ്ങിയാൽ സുഖിക്കുകയും ചെയ്യും. അതുകൊണ്ട് ഇന്ദ്രിയപദത്തിൽ തന്നെ താൻതന്നെ അടക്കണം.

ഇന്ദ്രിയങ്ങൾക്കു മേലെയാണ് ചിത്തം. ചിത്തത്തിന്നും മേലെയാണ് ബുദ്ധി. ബുദ്ധിക്കും മേലെയാണ് ജ്ഞാനം. ജ്ഞാനത്തിന്നും മേലെയാണ് മഹത്ത്. അവ്യക്തോത്ഭവമാണ് ആത്മാവ്. ആത്മാവിൽനിന്നു ജ്ഞാനവും, ജ്ഞാനത്തിൽനിന്നു മനസ്സും ഉണ്ടായി. ശ്രോത്രാദികളോടുചേർന്ന മനസ്സ് ശബ്ദാദികളെ അറിയുന്നു. ശബ്ദാദികളെ മുഴുവനും ഉപേക്ഷിച്ചവൻ പ്രാകൃതജ്ഞാനവും ഒഴിക്കും. അത് ഒഴിവാക്കിയാൽ അനശ്വരതയാണ് ഫലം. ഉദിച്ചുയരുന്ന അർക്കൻ രശ്മിമണ്ഡലം സൃഷ്ടിക്കും. അസ്തമിക്കുമ്പോൾ അർക്കൻ രശ്മിമണ്ഡലത്തെ തന്നിലേക്കുതന്നെ പിൻവലിക്കും. അപ്രകാരം അന്തരാത്മാവും ദേഹത്തെ പ്രാപിച്ച് ഇന്ദ്രിയരശ്മികൊണ്ട് അഞ്ച് ഇന്ദ്രിയഗുണം നേടി. അന്തരാത്മാവ് ശരീരം ഉപേക്ഷിക്കുമ്പോൾ ആ രശ്മികളെ തന്നിലേക്കെടുത്ത് അസ്തമിക്കുന്നു. കർമ്മത്താൽ തീർത്ഥവഴിക്കു വീണ്ടും കൊണ്ടുവിടുന്ന ആത്മവിത്തമൻ പ്രവൃത്തമായ കർമ്മഫലം നേടുന്നു.

ആഗ്രഹങ്ങളില്ലാത്തവനിൽനിന്ന് ആഗ്രഹസാധകങ്ങളായ വസ്തുക്കളോടുള്ള താല്പര്യം ഒഴിഞ്ഞുപോകുന്നു. സ്വന്തം ആത്മാവിനെ അറിയുന്നവനിൽനിന്ന് ആഗ്രഹങ്ങൾതന്നെ നശിച്ചുപോകുന്നു. ബുദ്ധി വിഷയസുഖം നല്കുന്ന പദാർത്ഥങ്ങളോടു വിരക്തിപ്രാപിക്കുമ്പോൾ അവൻ ബ്രഹ്മലീനനായിത്തീരുന്നു. അപ്പോൾ സ്പർശിക്കാതെയും, കേൾക്കാതെയും, കാണാതെയും, ആസ്വദിക്കാതെയും, ഘ്രാണിക്കാതെയും, ഓർക്കാതെയും ഇരിക്കുന്ന ആ ബ്രഹ്മത്തിൽ നരൻ എത്തുന്നതാണ്. ബുദ്ധികൊണ്ടു മാത്രമേ അത് സാദ്ധ്യമാകൂ. മനസ്സിൽ ആകൃതികൾ സ്ഥിതിചെയ്യുന്നു. മനസ്സ് ബുദ്ധിയിലിരിക്കുന്നു. ബുദ്ധി ജ്ഞാനത്തിൽ ചെന്നുചേരുന്നു. ജ്ഞാനം പരത്തിലും എത്തുന്നു. ഇന്ദ്രിയങ്ങളിൽനിന്നു മനസ്സിദ്ധി ലഭിക്കുകയില്ല. മനസ്സ് ബുദ്ധിയെ കാണുകയില്ല. അവ്യക്തത്തെ ബുദ്ധിയും കാണുകയില്ല. എന്നാൽ സൂക്ഷ്മമായ ആത്മാവ് എല്ലാറ്റിനേയും കാണുന്നു."

**205. മനുബൃഹസ്പതിസംവാദം – പരബ്രഹ്മപ്രാപ്തിക്കുള്ള ഉപായം** – മനു പറഞ്ഞു: "ശരീരവും മനസ്സും ശോകംകൊണ്ടു തകർന്നമട്ടിലിരിക്കുമ്പോൾ പ്രയത്നംകൊണ്ട് ചെയ്യേണ്ടതായ യോഗത്തിൽ (യോഗാഭ്യാസത്തിൽ) മനസ്സ് വെക്കരുത്. ദുഃഖത്തിന്ന് ഒരു ചികിത്സയുണ്ട്. അത് ദുഃഖത്തെപ്പറ്റി ചിന്തിക്കാതിരിക്കുക എന്നതാണ്. ദുഃഖകാരണത്തെ ചിന്തയിൽനിന്നും ബലമായി ഒഴിവാക്കാൻ ശ്രമിക്കുക; അത് മറ്റു കാര്യങ്ങളിൽ മനസ്സുവെക്കുവാൻ ശ്രമിക്കുകയാണ്. ചിന്തിക്കുവാൻ തുടങ്ങിയാൽ ആ ചിന്ത വർദ്ധിച്ചുവർദ്ധിച്ചു വരികയല്ലാതെ വിട്ടുമാറുകയില്ല. ഔഷധം സേവിച്ച് ശാരീരികമായ ദുഃഖവും തീർക്കണം. പ്രജ്ഞകൊണ്ടു മാനസികദുഃഖവും തീർക്കണം. ഇതാണ് ജ്ഞാനത്തിന്റെ സാമർത്ഥ്യം. കുട്ടികളെപ്പോലെയാകരുത്. നശ്വരമായ യൗവനത്തേയും, രൂപത്തേയും, ജീവനേയും, ദ്രവ്യജാലത്തേയും, ആരോഗ്യത്തേയും, പ്രിയസംസർഗ്ഗത്തേയും ബുധന്മാർ കൊതിക്കരുത്. നാടടച്ചു ബാധിക്കുന്ന ദുഃഖത്തിൽ തനിയെ നിന്നു വിലപിച്ചിട്ടെന്തു കാര്യം? കൗശലം കണ്ടിട്ടുണ്ടെങ്കിൽ ദുഃഖിക്കാതെ അതിന്നുള്ള മറുകൈ കാണണം. ജീവിക്കുകയാണെങ്കിൽ അവർക്കു സുഖത്തേക്കാൾ കൂടുതൽ ദുഃഖമാണ് ലഭിക്കുക; അത് ദൃഢമാണ്. ഇന്ദ്രിയാർത്ഥങ്ങളെ സ്നേഹിക്കുന്നവന്നു മോഹംമൂലം മരണം അപ്രിയമാണ്. സുഖവും ദുഃഖവും—ഈ ദ്വന്ദ്വത്തെ വിട്ടൊഴിക്കുന്ന പുരുഷൻ അവസാനം ബ്രഹ്മത്തിൽ ചെന്നെത്തും. ഒരിക്കലും അത്തരക്കാരായ പണ്ഡിതന്മാർ ദുഃഖിക്കുകയില്ല.

ധനം ഉണ്ടാകുവാൻ ദുഃഖം, അത് സംരക്ഷിക്കുവാൻ ദുഃഖം. ദുഃഖമാണ് അത് നേടുന്നത്. അതിന്റെ നാശത്തെപ്പറ്റി ചിന്തിക്കരുത്. ജ്ഞാനം ജ്ഞേയം ചേർന്നതാണ്. ജ്ഞാനഗുണമാണ് മനസ്സ്. ജ്ഞാനത്തോടുകൂടി മനസ്സുചേരുമ്പോൾ ബുദ്ധിയുദിക്കുന്നു. ബുദ്ധി കർമ്മജന്യമായ വിഷയങ്ങളിൽനിന്നും വിട്ട് മനസ്സിലേക്കു തിരിയുമ്പോൾ ബ്രഹ്മജ്ഞാനം ധ്യാനയോഗസമാധിയാൽ ഉണ്ടാകുന്നു. അജ്ഞാനജന്യമായ ബുദ്ധി ഇന്ദ്രിയബദ്ധമായി മറ്റു കുന്നുകളുടെ മുടികളിൽനിന്നു ജലം പലവഴിക്കു പോകുന്നതുപോലെ അസ്ഥാനത്ത് ചെന്നെത്തുന്നു. എപ്പോൾ നിർഗുണമായ ധ്യാനം ഹൃദയത്തിൽ ഏല്ക്കുന്നുവോ അപ്പോൾ ബ്രഹ്മത്തെ ഉരക്കല്ലിൽ മാറ്റെന്നവിധം കാണും. ഇന്ദ്രിയാർത്ഥപ്രദർശകമാണ് മനസ്സ്. അതിനെ ആദ്യം കീഴടക്കണം. ഈ ദ്വാരങ്ങളെയൊക്കെ ത്തടഞ്ഞ് ഉള്ളിൽ അമർന്നവൻ മനസ്സിനെ ഏകാഗ്രമാക്കി പരത്തിനെ കാണും. ഗുണക്ഷയത്തിൽ മഹാഭൂതങ്ങൾ വിട്ടൊഴിയുന്നമാതിരി ഇന്ദ്രിയങ്ങളുമായി ബുദ്ധി മനസ്സിൽ അമരുന്നു. മനസ്സിൽ ആ ബുദ്ധി ഇടപറ്റി എപ്പോൾ നില്ക്കുമോ, വ്യവസായഗുണത്തോടുകൂടിയ മനസ്സിൽ അപ്പോൾ സിദ്ധിയുണ്ടാകും. ഗുണവത്തായ ഗുണം ചേർന്ന് എപ്പോൾ ചിത്തം ധ്യാനഗുണാഢ്യമാകുന്നുവോ, ഗുണങ്ങൾ സർവ്വതുംവിട്ട് അപ്പോൾ നിർഗ്ഗുണത്തിൽ ചെന്നെത്തും. അവ്യക്തത്തെ അറിയുന്ന അവസരത്തിൽ ഇവിടെ കാഴ്ചകൾ ഒന്നും ഇല്ലാതാകും. അടിവെക്കുവാൻ പെടാത്ത ഇടത്തിൽ ആർക്കാണ് വിഷയാഗ്രഹം ഉണ്ടാവുക? തപസ്സാലും, അനുമാനത്താലും, ഗുണത്താലും, ജാതിയാലും, ശ്രുതത്താലും, പരബ്രഹ്മത്തെ പ്രാപിക്കുവാൻ ശുദ്ധമായ മനസ്സുകൊണ്ടു യത്നിക്കുക! ഗുണമറ്റവൻ ആ മാർഗ്ഗത്തിൽ പുറത്തുകൂടിയെത്തും. ഗുണത്തിന്റെ അഭാവത്തിൽ സ്വഭാവത്താൽ അതർക്ക്യമാണ് ജ്ഞേയപ്രായം. ത്രിഗുണാതീതമായ അവസ്ഥയാൽ (നൈർഗ്ഗുണ്യത്താൽ) ബ്രഹ്മസിദ്ധിയും സഗുണത്വംകൊണ്ടു നിവൃത്തിയും ലഭിക്കും. ഗുണത്തിൽ ചുറ്റുന്ന ബുദ്ധി വിറകിൽ തീപോലെയാണ്. സ്വകർമ്മം വിട്ട് അഞ്ച് ഇന്ദ്രിയവും എങ്ങനെ നില്ക്കുന്നുവോ, അങ്ങനെതന്നെ പ്രകൃതിവിട്ടാണ് ബ്രഹ്മവും നില്ക്കുന്നത്. ഇപ്രകാരം പ്രകൃതിയാൽ ശരീരികൾ പ്രവർത്തിക്കുന്നു. നിവൃത്തിയിൽ നിവർത്തിക്കുകയും പിന്നെ സ്വർഗ്ഗത്തെ പ്രാപിക്കുകയും ചെയ്യുന്നു. പുരുഷൻ, പ്രകൃതി, ബുദ്ധി, വിഷയം, ഇന്ദ്രിയങ്ങൾ, അഹങ്കാരാഭിമാനങ്ങൾ ഇവ ഭൂതസംജ്ഞകമായ സംഘമാകുന്നു. ഇതിന്റെ ആദ്യത്തെ പ്രവൃത്തി പ്രാധാന്യത്താൽ തുടർന്നതാണ്. രണ്ടാമത് അവിശേഷത്താൽ മിഥുനവ്യക്തി നിർത്തലാകുന്നു. ധർമ്മത്താൽ ശ്രേയസ്സും അധർമ്മത്താൽ അശ്രേയസ്സും വന്നുചേരും. രാഗി പ്രകൃതിയിൽ ചെല്ലും. വിരാഗിജ്ഞാനിയുമാകും."

**206. മനുബൃഹസ്പതിസംവാദം – പരമാത്മതത്ത്വനിരൂപണം** – മനു പറഞ്ഞു: "അഞ്ചു ഗുണങ്ങൾ അഞ്ച് ഇന്ദ്രിയങ്ങളോടും, മനസ്സോടും എപ്പോൾ കൂടിച്ചേരുന്നുവോ, അപ്പോൾ മണിയിൽ കോർത്ത നൂലുപോലെ ബ്രഹ്മം കാണുമാറാകുന്നു. ആ നൂലുതന്നെ സുവർണ്ണത്തിലും മുത്തിലും പവിഴത്തിലും മൺകൂട്ടിലും വെള്ളിയിലും കോർത്തുകാണുന്ന മട്ടിൽ പശു,

കുതിര, മർത്ത്യർ ഇവയിലും, ആന, മാൻ, പുഴുക്കൾ, പാറ്റകൾ എന്നിവയിലും, സ്വകർമ്മത്താൽ കോർത്തമട്ടിൽ തങ്ങുന്നു. ഏതേത് ഉടലോടെ ഏതേതു കർമ്മം ഇയാൾ നടത്തുന്നുവോ, അതാത് ഉടലോടെ ആ കർമ്മങ്ങളുടെ ഫലം അവൻ ഏല്ക്കുന്നു. ഒരേ രസത്തോടുകൂടിയ ഭൂമി സസ്യങ്ങളുടെ ഓരോന്നിന്റേയും വളർച്ചയ്ക്ക് ആവശ്യമായവിധം വേർതിരിച്ച് രസങ്ങളെ കൊടുത്തു വളർത്തുന്നതുപോലെ കർമ്മത്തെ തുടരുന്ന ബുദ്ധി ഉൾക്കാഴ്ച നേടുന്നു. ഇന്ദ്രിയജ്ഞാനത്തിൽനിന്ന് ആശയുണ്ടാകുന്നു. ആശയിൽനിന്നു ഫലേച്ഛയുണ്ടാകുന്നു. ഫലേച്ഛയിൽ നിന്നു കർമ്മമുണ്ടാകുന്നു. കർമ്മത്തിൽനിന്ന് കർമ്മഫലം ഉണ്ടാകുന്നു. ഫലം കർമ്മാത്മകമാണെന്ന് അറിയുക. ഈ കർമ്മം ജ്ഞേയകല്പമാകുന്നു. ജ്ഞേയം ജ്ഞാനാത്മകമാണ്. ജ്ഞാനം സത്തുമയമാകുന്നു. ജ്ഞാനങ്ങൾക്കും ഫലങ്ങൾക്കും ജ്ഞേയങ്ങൾക്കും ക്രിയയ്ക്കും ക്ഷയാന്തത്തിൽ പരമമായ ദിവ്യജ്ഞാനം (ബ്രഹ്മം) ജ്ഞേയത്തിൽ നില്ക്കുന്നു. മഹത്താണ് പരമായ ഭൂതം എന്നു യോഗികൾ കാണുന്നു. ഗുണബുദ്ധികളായ മൂഢന്മാർ ആത്മസ്ഥമായ അതിനെ കാണുകയില്ല.

മഹീരൂപത്തേക്കാളും മഹത്തരമാണ് ജലമെന്ന ഭൂതം. തേജസ്സ് ജലത്തേക്കാൾ മേലെയാണ്. വായു തേജസ്സിനേക്കാൾ മേലെയാണ്. ആകാശം വായുവേക്കാൾ മേലെയാണ്. അതിനേക്കാൾ മേലെയാണ് മനസ്സ്. മനസ്സിനേക്കാൾ മേലെയാണ് ബുദ്ധി. ബുദ്ധിയേക്കാൾ മേലെയാണ് കാലം. കാലത്തിലും മേലെയാണ് വിഷ്ണു. വിശ്വവ്യാപിയായ വിഷ്ണുഭഗവാൻ ഏറ്റവും വലിയവനാണ്. ആ ദേവന് ശരിയായി മറ്റൊന്നുമില്ല. അവന് ആദിയും, മദ്ധ്യവും, അന്തവും ഇല്ല. ആദിമദ്ധ്യാന്തങ്ങളില്ലായ്കയാൽ അവൻ അവ്യയനാകുന്നു. അവൻ സർവ്വദുഃഖാതീതനാകുന്നു— ദുഃഖം അന്തമുള്ളതാണല്ലോ. വിഷ്ണുതന്നെയാണ് പരബ്രഹ്മം. ആ സ്ഥാനമാണ് പരമമായ പദം. അതിൽ ചെന്നുചേർന്ന ബുദ്ധിമാന്മാർ കാലത്തിന്റെ പിടിയിൽനിന്നും, വിഷയത്തിന്റെ പിടിയിൽനിന്നും മുക്തന്മാരായി മോക്ഷം പ്രാപിച്ചവരാണ്. ഇവയെല്ലാം (നാം കാണുന്നതെല്ലാം) ഗുണങ്ങളാൽ കാണപ്പെടുന്നു. ബ്രഹ്മം നിർഗുണമാണ് എന്നു പറയുന്നു. അത് ഒരു ഗുണത്തിലും ബന്ധപ്പെടാതെ എല്ലാറ്റിന്നും മേലെയായി വിളങ്ങുന്നു. കർമ്മഫലത്യാഗമാണ് ഏറ്റവും വലിയ ധർമ്മം. ആ ധർമ്മം തീർച്ചയായും ജനനമരണവ്യഥയിൽനിന്ന് മർത്ത്യനെ വിമുക്തനാക്കും.

ഋക്ക്, യജുസ്സ്, സാമം എന്നിവയ്ക്ക് ശരീരത്തിന്റെ ആശ്രയം ഉണ്ട്. നാവുകൊണ്ട് ഉച്ചരിക്കേണ്ടവയാണ് വേദങ്ങൾ. അവ യത്നംകൊണ്ട് സാധിക്കേണ്ടവയാണ്. അതുകൊണ്ട് അവയ്ക്ക് നാശമുണ്ട്. അത്തരത്തിലല്ല ബ്രഹ്മത്തിന്റെ അവസ്ഥ. അതിന്നു ശരീരവുമായി ബന്ധമില്ല, ആശ്രയമില്ല. ബ്രഹ്മം യജ്ഞത്താൽ ഉണ്ടായതല്ല. അത് ആദിയും, മദ്ധ്യവും, അന്തവുമില്ലാത്തതാണ്. ഋക്ക്, യജുസ്സ്, സാമം മുതലായ വേദങ്ങൾക്ക് ആദിയുണ്ട്. ആദിയുള്ളതിന്നെല്ലാം അന്തവും ഉണ്ടാകും. ബ്രഹ്മത്തിന്ന് ആദിയില്ല. അതുകൊണ്ട് അന്തവുമില്ല. അതുകൊണ്ട് അനന്തമാണ് അത്. അവ്യയമാണ് അത്. അവ്യയമായതുകൊണ്ട് അതു ദുഃഖഹീനമാണ്. അതു ദ്വന്ദ്വം അറ്റതാണ്. കാണുവാൻ കഴിയാത്തതും, കൗശലവും കർമ്മബന്ധവും വിട്ടതുമാകയാൽ ആ പദത്തിലേക്ക് എത്താനുള്ള മാർഗ്ഗം മനുഷ്യൻ കാണുന്നില്ല. വിഷയങ്ങളിൽ ആസംഗമുള്ളവനും ശാശ്വതത്തിന്റെ ദർശനത്താൽ, മനസ്സുകൊണ്ട് മറ്റൊന്നിനെ ചിന്തിക്കുന്നവനും പരമാത്മാവിനെ പ്രാപിക്കുന്നതല്ല. ഗുണങ്ങളെ കാണാൻ കഴിയുന്നു. അതുകൊണ്ട് ജനങ്ങൾ അതിനെ ഇച്ഛിക്കുന്നു. നിർഗ്ഗുണത്താൽ ഗുണാർത്ഥികൾ പരത്തിനെ കാംക്ഷിക്കുക! ഗുണങ്ങൾ താഴ്ന്നമർത്ത്യൻ മേലെയുള്ള ഗുണങ്ങളെ കാണുന്നവനാകയില്ല. സൽഗുണങ്ങളാകുന്ന അവയവങ്ങളെ അറിഞ്ഞ് പരത്തെ ഊഹിച്ചുകാണുക. സൂക്ഷ്മമായ മനസ്സുകൊണ്ട് പരത്തെ കാണാം. എന്നാൽ അത് ഇന്നവിധമാണെന്ന് വാക്കുകൊണ്ട് പറഞ്ഞറിയിക്കുവാൻ സാദ്ധ്യമല്ല. മനസ്സുമനസ്സുകൊണ്ടേ പിടിക്കാൻ പറ്റൂ. ദർശനം ദർശനത്താലേ അറിയാൻ കഴിയൂ. ജ്ഞാനത്താൽ ശുദ്ധമായ ബുദ്ധി ബുദ്ധിയാലേ അധീനമാകൂ. മനസ്സും ബുദ്ധിയാലേ അധീനമാകൂ. മനസ്സാൽ ഇന്ദ്രിയസമൂഹം അടക്കാം. ഇവയെല്ലാം അധീനമായാൽ അവൻ അക്ഷരത്തിൽ (നശിക്കാത്തതിൽ) ചെന്നെത്തും.

മനു തുടർന്നു:

'ബുദ്ധിപ്രഹീനൻ മാനസത്താൽ വിവൃദ്ധൻ
നിരാശിസ്സാം നിർഗ്ഗുണത്തിങ്കലെത്തും
പരം ത്യജിക്കുന്നതു വീശിവിട്ടോൻ
ചൂട്ടിൻതുമ്പിൽ തീയിനെക്കാറ്റുപോലെ.

ഇതിൻ ഗുണഗ്രഹമോക്ഷങ്ങളിൽത്താൻ
മനം സദാ ബുദ്ധി പരാവരത്താൽ
അതേവിധം വിധിയാൽത്താൻ തുടർന്നു
ഗുണ ഗ്രാഹേ ബ്രഹ്മശരീരമെത്തും.

അവ്യക്താത്മാ പുരുഷൻ വ്യക്തകർമ്മാ-
വവ്യക്തനായ് വന്നിടുമന്തം വരുമ്പോൾ
വാച്ചൊട്ടേറ്റം വാടുമീയിന്ദ്രിയൗഘം-
കൊണ്ടീയാൾ തൻ കാമരൂപത്വമേന്തും.

സർവ്വേന്ദ്രിയപ്രേരണകൊണ്ടിവൻതാൻ
ദേഹം നേടി പഞ്ചഭൂതസ്ഥനാകും
സാമർത്ഥ്യംവിട്ടേറ്റിടാ ഹീനനായോൻ
കർമ്മത്തിനാൽ പരമാമവ്യയത്താൽ.

ഈബ്ഭൂമിക്കുള്ളതിർ കാണ്മീല മർത്ത്യ-
ന്നുണ്ടാമിതിന്നെതിരെന്നും ധരിക്കൂ!
ഇളക്കിവിട്ടങ്ങു പരം നയിപ്പൂ
പ്ലവത്തിനെക്കടലിൽ കാറ്റുപോലെ.

ദിവാകരൻ ഗുണമൊടു ചേർന്നു നിർഗ്ഗുണൻ
പരം പ്രഭാവലയവിഹീനനാംവിധം
വിശേഷമറ്റൊരു മുനിയിങ്ങു നിർഗ്ഗുണം
വ്യയംപെടാതുള്ളൊരു ബ്രഹ്മമെത്തിടും.

അനാഗതം സുകൃതി നിരയ്ക്കൊരാശ്രയം.
സ്വയംഭവം പ്രഭവനിധാനമവ്യയം
അനാദിമദ്ധ്യാമൃതമക്ഷരം ധ്രുവം
നിനച്ചുതാൻ പരമമൃതത്വമേറ്റിടും.!"

## 207. സർവ്വഭൂതോത്പത്തികഥനം - കൃഷ്ണനിൽനിന്നുള്ള സർവ്വഭൂതോത്പത്തി

- യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞനായ പിതാമഹാ! പങ്കജാക്ഷനും, ഭൂതോത്ഭവക്ഷയകരനും നിത്യനും കർത്താവും മുകുന്ദനുമായ വിഷ്ണുദേവനെപ്പറ്റി, നാരായണനും ഹൃഷീകേശനും ജയിയും ഗോവിന്ദനുമായ കേശവനെപ്പറ്റി, തത്ത്വത്തോടെ കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അല്ലയോ ഭാരതാ, പറഞ്ഞു തന്നാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഞാൻ ജാമദഗ്ന്യരാമൻ പറഞ്ഞുകേട്ടിട്ടുണ്ട്, ദേവർഷിയായ നാരദനും, കൃഷ്ണദ്വൈപായനനും പറഞ്ഞുകേട്ടിട്ടുണ്ട്. അസിതനും, ദേവലനും, ശ്രീവാല്മീകി മഹർഷിയും, മാർക്കണ്ഡേയനും, ഗോവിന്ദന്റെ മഹാത്ഭുതത്തെ എന്നോടു പറഞ്ഞ് ഞാൻ കേട്ടിട്ടുണ്ട്.

അല്ലയോ ഭരതശ്രേഷ്ഠാ! കേശവൻ ഭഗവാനും, ഈശ്വരനും, പ്രഭുവും പുരുഷനും എല്ലാമാണെന്ന് കേൾക്കുന്നു. പല വിധത്തിലും വിഭുവാണ് ഗോവിന്ദൻ. പാരിൽ ബ്രാഹ്മണന്മാർ അറിഞ്ഞവ, മഹാത്മാവായ ശാർങ്ങിയിൽ എപ്രകാരമാണെന്ന് മഹാബാഹോ, ഭവാൻ കേൾക്കുക. പണ്ടുള്ളവർ പറഞ്ഞിട്ടുള്ളവയാണ് അവയെല്ലാം. ഗോവിന്ദനിലുള്ള കർമ്മങ്ങളെ ഞാൻ ഇപ്പോൾ പറയുന്നു.

ഭൂതാത്മാവും സർവ്വഭൂതേശ്വരനും, പ്രഭുവും, മഹാത്മാവുമായ പുരുഷോത്തമൻ, മഹാഭൂതങ്ങളായ വായു, തേജസ്സ്, ജലം, വ്യോമം, ഭൂമി എന്നിവയെ സൃഷ്ടിച്ചു. അങ്ങനെ മഹാത്മാവായ പുരുഷോത്തമൻ വെള്ളത്തിന്നുമേലെ ശയനംചെയ്തു. സർവ്വതേജോമയനായ പുരുഷോത്തമൻ അതിൽ കിടക്കുമ്പോൾ എല്ലാവർക്കും അഗ്രജനായ സങ്കർഷണനെ, സർവ്വഭൂതാലംബനനെ മനസ്സാൽ സൃഷ്ടിച്ചു എന്ന് നാം കേൾക്കുന്നു. അവൻ ഭൂതങ്ങളേയും ഭൂതഭവ്യങ്ങൾ രണ്ടിനേയും ധരിക്കുന്നു.

അപ്രകാരം ഹേ, മഹാഭുജാ! ആ മഹാത്മാവ് ജനിച്ച ഉടനെ അർക്കപ്രതിമമായ ദിവ്യപത്മം നാഭിയിലുണ്ടായി. പത്മത്തിൽ ഭഗവാനായ ബ്രഹ്മദേവൻ ദിക്കുമുഴുവൻ വിലസിക്കുന്നവനായി, സർവ്വഭൂതപിതാമഹനായി ജനിച്ചു.

ആ ബ്രഹ്മദേവൻ ഉണ്ടായിവന്നപ്പോൾ തപസ്സുകൊണ്ട് പൂർവ്വജനായി മധു എന്ന മഹാസുരൻ ഉണ്ടായി. ഉഗ്രനും, ഉഗ്രകർമ്മം ചെയ്യുന്നവനുമായ അവനെ ബ്രഹ്മാവിന്റെ പ്രീതിക്കുവേണ്ടി പുരുഷോത്തമൻ വധിച്ചു. അവനെ സംഹരിക്കുക കാരണം ദേവന്മാരും, ദാനവന്മാരും, മാനവരും, സാത്വതർഷഭനായ പുരുഷോത്തമനെ മധുസൂദനൻ എന്നു പറയുന്നു.

ബ്രഹ്മാവ് മനസ്സുകൊണ്ട് ദക്ഷനോടുകൂടി ഏഴു പുത്രന്മാരെ സൃഷ്ടിച്ചു. മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു എന്നിവരാണ് അവർ.

യുധിഷ്ഠിരാ, അതിൽ മൂത്തവനായ മരീചി കശ്യപൻ എന്ന പുത്രനെ ജനിപ്പിച്ചു. അവൻ മാനസനും, തൈജസബ്രഹ്മവേദിയുമായിരുന്നു. അംഗുഷ്ഠത്തിൽനിന്നു ബ്രഹ്മാവ് മരീചിയുടെ അഗ്രജനായി ദക്ഷൻ എന്ന പ്രജാപതിയെ സൃഷ്ടിച്ചു. ആ ദക്ഷപ്രജാപതിക്ക് ആദ്യമായി പതിമ്മൂന്ന് പെൺമക്കളുണ്ടായി. അവരിൽ മൂത്തവളാണ് ദിതി. സർവ്വധർമ്മവിശേഷജ്ഞനും പുണ്യകീർത്തി പുകഴ്ന്നവനുമായ കശ്യപൻ എല്ലാവരുടേയും പതിയായിത്തീർന്നു. പിന്നെ അവരുടെ അനുജത്തിമാരായി പത്തുപേരെ സൃഷ്ടിച്ചു. ആ മഹാശയനായ ദക്ഷൻ അവരെ ധർമ്മന്ന് കൊടുത്തു. വസുക്കളും, തേജസ്വികളായ രുദ്രന്മാരും, വിശ്വേദേവകളും, സാദ്ധ്യന്മാരും, മരുത്വന്മാരും ധർമ്മന്ന് അവരിൽ ഉണ്ടായവരാണ്.

പിന്നെ ദക്ഷൻ വേറെ ഇരുപത്തേഴ് പെൺമക്കളെ അവരുടെ അനുജത്തിമാരായി സൃഷ്ടിച്ചു. അവരെയെല്ലാം ദക്ഷൻ സോമന്ന് നല്കി. മറ്റുള്ള പെൺമക്കൾ, ഗന്ധർവ്വന്മാർ, കുതിരകൾ, പക്ഷികൾ, ഗോക്കൾ, കിമ്പുരുഷന്മാർ, മത്സ്യോത്ഭിജ്യങ്ങൾ, വൃക്ഷങ്ങൾ ഇവരേയും പെറ്റു.

അദിതി ആദിത്യന്മാർ എന്ന ശക്തരായ സുരാഗ്ര്യന്മാരെ പ്രസവിച്ചു. അക്കൂട്ടത്തിൽ വിഷ്ണു, ഗോവിന്ദൻ വാമനനായി പിറന്നു. അവന്റെ വിക്രമംകൊണ്ട് ഐശ്വര്യം വാനവന്മാർക്ക് വർദ്ധിച്ചു. ദാനവദൈതേയാസുരസമൂഹങ്ങളൊക്കെ മിക്കവാറും ദേവന്മാരോടു തോറ്റുപോയി.

ദനുവാണ് ദാനവരെ പ്രസവിച്ചത്. വിപ്രചിത്തി മുതലായവരാണ് അവർ. ദിതി സത്വവാന്മാരായ ദാനവന്മാരെ പ്രസവിച്ചു. അഹസ്സിനേയും, രാത്രിയേയും, ഋതുക്കളേയും, പൂർവ്വാഹ്നത്തേയും, അപരാഹ്നത്തേയും ഇങ്ങനെ സകല കാലങ്ങളേയും, മധുസൂദനൻ സൃഷ്ടിച്ചു. മനസ്സുകൊണ്ട് ധ്യാനിച്ച് മേഘങ്ങളേയും ചരാചരങ്ങളേയുമുണ്ടാക്കി. ഐശ്വര്യവും തേജസ്സും കൂട്ടിച്ചേർത്ത് അവൻ ഈ ഭൂതലം സൃഷ്ടിച്ചു. പിന്നെ മഹാഭാഗനായ കൃഷ്ണൻ വീണ്ടും ശ്രേഷ്ഠന്മാരായ നൂറ് ബ്രാഹ്മണരെ മുഖത്തുനിന്നു ജനിപ്പിച്ചു. കൈകളിൽനിന്ന് നൂറുക്ഷത്രിയന്മാരെയും, തുടയിൽനിന്നു നൂറു വൈശ്യന്മാരെയും കാലിൽനിന്നു നൂറ് ശൂദ്രന്മാരെയും കേശവൻ സൃഷ്ടിച്ചു.

ഇങ്ങനെ നാലുജാതികളെ സൃഷ്ടിച്ചതിന്നുശേഷം തപോനിധി സർവ്വഭൂതങ്ങൾക്കും അദ്ധ്യക്ഷനായി ബ്രഹ്മാവിനെ നിശ്ചയിച്ചു. വേദവിദ്യാവിധാതാവായി ദ്യുതിമാനായ ബ്രഹ്മാവിനേയും, ഭൂതമാതൃഗണേശനായി വിരൂപാക്ഷനേയും തീർത്തു. ദുഷ്ടന്മാരെ ശിക്ഷിക്കുവാൻ യമനെ പിതൃനാഥനായും തീർത്തു. സർവ്വഭൂതാത്മാവ് നിധികാക്കുവാൻ ധനേശ്വരനേയും തീർത്തു. ജലങ്ങളുടെ നാഥനായി വരുണനെ തീർത്തു. പിന്നെ എല്ലാ ദേവഗണങ്ങൾക്കും നാഥനായി ദേവേന്ദ്രനെ നിശ്ചയിച്ചു. മർത്ത്യർക്ക് ഉടലെടുക്കുവാൻ എത്രത്തോളം ശ്രദ്ധയുണ്ടോ, അത്രത്തോളം അവർ യമനെ ഭയപ്പെടാതെ ജീവിച്ചു. അവർക്ക് മൈഥുനമെന്ന ധർമ്മം ഇല്ലായിരുന്നു. സങ്കല്പംകൊണ്ടു മുമ്പ് അവർക്ക് സന്താനങ്ങളുണ്ടായിരുന്നു. പിന്നെ ത്രേതായുഗത്തിൽ വെറും സ്പർശംകൊണ്ടുമാത്രം പ്രജകളുണ്ടായി. അവർക്കും മൈഥുനമെന്ന ഒന്നുണ്ടായിരുന്നില്ല. രാജാവേ! പിന്നെ ദ്വാപരത്തിലാണ് മൈഥുനമെന്ന ധർമ്മമുണ്ടായത്. പിന്നെ കലിയുഗത്തിൽ മൈഥുനംകൂടാതെ കഴികയില്ല എന്നുതന്നെ ജനങ്ങൾക്കനുഭവമായി. അവർ അത് കൈക്കൊള്ളുകയും ചെയ്തു. ഇപ്രകാരം ഭൂതങ്ങൾക്കെല്ലാം അധീശ്വരൻ, സ്വാദ്ധ്യക്ഷനും ഖ്യാതനുമായിത്തീർന്നു.

ഇനി നിരപേക്ഷരെപ്പറ്റി പറയാം. തെക്കുഭാഗത്തുണ്ടായവർ മിക്കവാറും ആന്ധ്രക്കാരാണ്. പുളിന്ദന്മാർ, ചൂചുകർ, ഗുഹർ, ശബരന്മാർ, ഭദ്രർ എന്നിവരും തെക്കുഭാഗത്തുണ്ടായവരാണ്. വടക്കൻ ദിക്കിൽ ഉണ്ടായവർ ആരൊക്കെയാണെന്നും പറയാം, ഭവാൻ കേൾക്കുക. യൗനർ, കാംബോജർ, ഗാന്ധാരന്മാർ, ബർബ്ബരന്മാർ, കിരാതർ എന്നിവരാണ്. ശ്വപാകവലഗൃദ്ധ്രാദി തുല്യന്മാരായ അവർ മന്നിലൊക്കെ ചരിക്കുന്നു. അവർ പാപികളാണ്. അവർ കൃതയുഗത്തിൽ മന്നിൽ ചരിക്കുകയുണ്ടായില്ല. ത്രേതായുഗംമുതല്ക്കാണ് അവർ വർദ്ധിച്ചുകാണാൻ തുടങ്ങിയത്.

പിന്നെ വലിയ ഘോരമായ സന്ധ്യാകാലം വന്നപ്പോൾ രാജാക്കൾ ചെന്നേറ്റു. പരസ്പരം സമാസക്തരായി. ഈമട്ടിൽ ഇവൻ മഹാത്മാക്കൾക്കു ദൃശ്യനായി. കുരുശ്രേഷ്ഠാ, ദേവനെപ്പറ്റി ദേവർഷിലോകം കാണുന്ന നാരദൻ പറഞ്ഞുതന്നു. നാരദൻ കൃഷ്ണന്റെ മാഹാത്മ്യം കണ്ടിരിക്കുന്നു. അവന്റെ ശാശ്വതത്ത്വം ഇപ്രകാരമാണ് ഹേ ഭരതർഷഭാ, ഇപ്രകാരമാണ് മഹാബാഹുവായ കേശവന്റെ മഹത്ത്വം. അചിന്ത്യനായ പുണ്ഡരീകാക്ഷൻ വെറും മനുഷ്യനല്ല എന്ന് ഹേ ഭരതർഷഭാ! ഭവാൻ ധരിച്ചാലും."

## 208. ദിശാസ്വസ്തികം – പ്രജകളുടെ വംശവർണ്ണന

**–** യുധിഷ്ഠിരൻ പറഞ്ഞു: "ഹേ ഭരതർഷഭാ! മുമ്പുള്ള പ്രജാപതികൾ ആരൊക്കെയാണ്? മഹത്ത്വവും ഭാഗ്യവുംചേർന്ന ഋഷിമാർ ആരൊക്കെയാണ്? അവരുടെ ഓരോരുത്തരുടേയും ദിക്ക് ഏതാണ്?

ഭീഷ്മൻ പറഞ്ഞു: "ഹേ ഭരതശ്രേഷ്ഠാ, ഭവാൻ കേൾക്കുക. പ്രജാപതികൾ ആരൊക്കെയാണെന്നാണല്ലോ ഭവാൻ ചോദിച്ചത് പറയാം.

സ്വയംഭൂവായ ബ്രഹ്മാവ് ശാശ്വതനാണ്. ഏകനായ അവൻ ആദ്യമായി ഉണ്ടായവനാണ്. മഹാത്മാവായ ആ ഭഗവാന് ഏഴു മക്കളാണ് ആദ്യമുണ്ടായത്. മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, സ്വയംഭൂവിനോടു തുല്യനായ, മഹാഭാഗനായ വസിഷ്ഠൻ എന്നിവരാണ്. ഇവരാണ് പുരാണത്തിൽ സ്ഥിരപ്രതിഷ്ഠന്മാരായ സപ്തബ്രഹ്മർഷികൾ.

പിന്നെയുള്ള പ്രജാപതികളേയും ഞാൻ പറയാം. അത്രിയുടെ വംശത്തിൽ ബ്രഹ്മയോനിയായി, സനാതനനായി, പ്രാചീനബർഹിസ്സ് ഉണ്ടായി. അവനിൽനിന്ന് പ്രചേതസ്സുകൾ പത്തുപേരുണ്ടായി. ആ പത്തുപേർക്കുകൂടി ഒരു പുത്രൻ ഉണ്ടായി. ദക്ഷൻ എന്ന പ്രജാപതിയാണ് അവൻ. അവന്ന് രണ്ടുപേരുകളുണ്ട്. ചിലർ 'ദക്ഷൻ' എന്നു പറയും. ചിലർ 'കൻ' എന്നു പറയും. മരീചിയിൽ നിന്നുണ്ടായവനാണ് കശ്യപൻ. അവന്നും രണ്ടു പേരുണ്ട്. ചിലർ 'അരിഷ്ടനേമി' എന്നും ചിലർ 'കശ്യപൻ' എന്നും പറയുന്നു.

അത്രിയുടെ ഔരസപുത്രനായ ശ്രീമാനും വീര്യവാനുമായ സോമരാജാവ്. ആയിരം ദിവ്യയുഗം പര്യുപാസിച്ചിരുന്നതിന്റെ ഫലമായി ലഭിച്ചതാണ് അവന്ന് സോമനെന്ന പുത്രൻ. പിന്നെ അര്യമാവ് എന്ന ഭഗവാനും മറ്റു പുത്രന്മാരും സോമനുണ്ടായി. ലോകകർത്താക്കളായ ഋഷിമാരെപ്പറ്റി ഞാൻ പറഞ്ഞു.

ശശബിന്ദുവിന് പതിനായിരം ഭാര്യമാരുണ്ടായി. ഓരോന്നിലും ആയിരം മക്കൾവീതം അവന്നുണ്ടായി. ആ മഹാത്മാവിന്ന് ഇങ്ങനെ പത്തുനൂറായിരവും അതിലധികവും മക്കളുണ്ടായി. അവർ മറ്റൊരാളെ പ്രജാപതിയായിരിക്കുവാൻ ആഗ്രഹിച്ചില്ല. പണ്ടുള്ള ബ്രാഹ്മണർ അവരെപ്പറ്റിപ്പറയുന്നത്, ശശബിന്ദുവിന്റെ പ്രജകളെപ്പറ്റിപ്പറയുന്നത്, അവർ വൃഷ്ണിവംശപ്രഭവമാണെന്നാണ്.

മുമ്പേ പറഞ്ഞ പ്രജാപതികൾ യശസ്വികളാണ്. ഇനി മൂന്നു ലോകത്തിന്നും ഈശന്മാരായ ദേവന്മാരെപ്പറ്റിയും പറയാം. ഭഗൻ അര്യമാവിന്റെ വംശജനാണ്. പിന്നെ മിത്രൻ, വരുണൻ, സവിതാവ്, ധാതാവ്, ശക്തനായ വിവസ്വാൻ, ത്വഷ്ടാവ്, പൂഷാവ്, ഇന്ദ്രൻ, പന്ത്രണ്ടാമത്തേവനായ വിഷ്ണു. ഇങ്ങനെ പന്ത്രണ്ട് ആദിത്യന്മാരാണ് ഇവർ. ഇവർ കശ്യപന്റെ പുത്രന്മാരാണ്.

നാസത്യൻ, ദസ്ര ഇങ്ങനെ രണ്ടുപേർ മാർത്താണ്ഡസുതന്മാരാണ്. ഇവർ മഹാത്മാവും എട്ടാമത്തെ ആദിത്യനുമായ മാർത്താണ്ഡന്റെ പുത്രന്മാരാണ്. ഇവർ മുമ്പേ സുരന്മാരും, പലമട്ടിൽ പിതൃക്കളുമാകുന്നു.

ത്വഷ്ടാവിന്റെ പുത്രൻ ശ്രീമാനായ വിശ്വരൂപൻ പ്രസിദ്ധനാണ്. അജൈകപാത്ത്, അഹി, ബ്രദ്ധ്നൻ, വിരൂപാക്ഷൻ, രൈവതൻ എന്നിവരും. പിന്നെ ഹരൻ, ബാഹുരൂപൻ, ത്രൈയംബകൻ, സുരേശ്വരൻ, സാവിത്ര്യൻ, ജയന്തൻ, അപരാജിതനായ പിനാകി, ഇവരും, അവന്റെ പുത്രന്മാരാണ്. മുമ്പേ പറഞ്ഞ മഹാഭാഗന്മാരായ ഇവർ എട്ടു വസുക്കളാണ്. പ്രജാപതിയായ മനുവിന്റെ കാലത്ത് ഇവർ ദേവന്മാരാണ്. മുമ്പേ ഇവരെ ഈശ്വരന്മാരെന്നും പിതൃക്കളെന്നും പറഞ്ഞിരുന്നു. അവരിൽ സിദ്ധന്മാരും സാദ്ധ്യന്മാരും ശീലയൗവനംചേർന്ന കൂട്ടരാണ്. ഋഭുക്കളും മരുത്തുക്കളും ദേവന്മാരിൽ ഒരു ഗണമാണ്. ഇവർ പ്രസിദ്ധരായ വിശ്വേദേവകളാണ്, വിപ്രരുമാണ്. ആദിത്യന്മാർ ക്ഷത്രിയന്മാരാണ്. അതിൽ മരുത്ഗണങ്ങൾ വൈശ്യരാണ്. അശ്വിനീദേവകൾ ദേവന്മാരിൽ ശൂദ്രന്മാരാണ്. അത്യുഗ്രമായ തപഃശക്തിയാർജ്ജിച്ചവരാണ്, ആംഗിരസന്മാരെല്ലാം. വാനവരിൽ അവർ വിപ്രന്മാരാകുന്നു. ഇപ്രകാരം ദേവന്മാരിലുള്ള ചാതുർവ്വർണ്ണ്യത്തേയും ഞാൻ പറഞ്ഞു. പ്രഭാതത്തിൽ എഴുന്നേറ്റ് ഈ ദേവകളെ പുകഴ്ത്തുന്നവന്ന് താൻചെയ്ത പാപവും അന്യന്മാർ തനിക്കു ചെയ്ത പാപവും വിട്ടൊഴിഞ്ഞുപോകും.

യവക്രീതൻ, രൈഭ്യൻ, അർവ്വാവസു, പരാവസു, കാക്ഷീവൻ, ഔഷിജൻ, ബലൻ, അംഗിരസൻ, ഋഷി, മേധ, ദിതിസുതൻ, കണ്വൻ, ബർഹിഷിദൻ ഇവരും. ത്രൈലോക്യഭാവനന്മാരായ സപ്തർഷികളും കിഴക്കു വാഴുന്നു. ഉന്മുചൻ, വിമുചൻ, സ്വസ്ത്യാത്രേയൻ, വീര്യവാനായ പ്രമുചൻ, ഇദ്ധ്മവാഹൻ, ഭഗവാനായ ദൃഢവ്രതൻ, മിത്രാവരുണപുത്രൻ, പ്രതാപവാനായ അഗസ്ത്യൻ ഇവർ തെക്കുദിക്കിൽ വാഴുന്ന ബ്രഹ്മർഷികളാകുന്നു. ഉഷംഗകരുഷൻ, ധൗമ്യൻ, സുവീര്യവാനായ പരിവ്യാധൻ, ഏകതൻ, ദ്വിതൻ, ത്രിതൻ എന്നീ മഹർഷികൾ, ഭഗവാനായ സാരസ്വതൻ ഇവരെല്ലാം മഹാത്മാക്കളും പടിഞ്ഞാറു വസിക്കുന്നവരുമാണ്. ആത്രേയൻ, വസിഷ്ഠൻ, കശ്യപൻ എന്ന മഹാമുനി, ഗൗതമൻ, ഭരദ്വാജൻ, വിശ്വാമിത്രനെന്നു പേരുള്ള കൗശികൻ, ഭഗവാൻ ജാമദഗ്ന്യൻ, ഇവർ വടക്കേ ദിക്കിൽ വസിക്കുന്നു.

ഓരോ ദിക്കിലും വസിക്കുന്ന തിഗ്മതേജസ്വികളായ ഋഷിമാരെപ്പറ്റി ഞാൻ പറഞ്ഞു. ഇവർ സാക്ഷികളായി നില്ക്കുന്നവരും മഹാത്മാക്കളും ഭുവനങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നവരുമാണ്. ഈ മഹാത്മാക്കൾ എല്ലാ ദിക്കുകളേയും തങ്ങളുടെ സാന്നിദ്ധ്യത്താൽ ശോഭിപ്പിക്കുന്നു. ഇവരെ പുകഴ്ത്തിപ്പറയുന്നവരുടെ പാപമെല്ലാം ഒഴിയുന്നതാണ്. ഇവർ വാഴുന്ന ദിക്കുകളെ ശരണംപ്രാപിച്ചു നമിക്കുന്നവർ പാപങ്ങളൊക്കെ നീങ്ങി സ്വസ്തിമാന്മാരായി ഗൃഹത്തിൽ കയറുന്നതാണ്."

## 209. അന്തർബ്ഭൂമിവിക്രീഡനം - മഹാവിഷ്ണു വരാഹരൂപം ധരിച്ച് അസുരന്മാരെ വധിക്കുന്നു -

യുധിഷ്ഠിരൻ പറഞ്ഞു: "മഹാപ്രാജ്ഞനായ പിതാമഹാ, പോരിൽ സത്യപരാക്രമനായ മഹാശയാ, അവ്യയേശ്വരനായ കൃഷ്ണന്റെ മാഹാത്മ്യത്തെപ്പറ്റി അങ്ങയിൽനിന്ന് അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. കൃഷ്ണന്നുള്ള മഹത്തായ തേജസ്സ് എന്താണ്? എന്ത് മഹത്തായ കർമ്മങ്ങളാണ് മുമ്പെ കൃഷ്ണൻ ചെയ്തിട്ടുള്ളത്? അത് ശരിയായി എന്നോടു പറഞ്ഞാലും! എങ്ങനെ പ്രഭുവായ അവൻ തിര്യക്യോനിയിൽ രൂപം കൈക്കൊണ്ടു? എന്തുകാര്യത്തിന്നായിട്ടാണ് രൂപം കൈക്കൊണ്ടത്? അതും പിതാമഹാ, അങ്ങ് വിസ്തരിച്ചു പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "പണ്ട് ഞാൻ വേട്ടയാടിയിരുന്ന കാലത്ത് മാർക്കണ്ഡേയമഹർഷിയുടെ ആശ്രമത്തിൽ ചെന്നുകയറി. അവിടെ വളരെ മുനിമാർ ഇരിക്കുന്നതായിക്കണ്ടു. അവർ എന്നെ മധുപർക്കങ്ങളാൽ പൂജിച്ചു. ആ പൂജ സ്വീകരിച്ച് ഞാൻ അവരെ അഭിനന്ദിച്ചു. മഹർഷിയായ കശ്യപൻ അതിന്നിടയിൽ മനസ്സിന്ന് ആനന്ദം നല്കുമാറ് ആ കഥ പറഞ്ഞു. അത് നീ മനസ്സുതെളിഞ്ഞു കേൾക്കുക. ഞാൻ പറയാം.

പണ്ട് ദാനവമുഖ്യന്മാരും, ക്രോധലോഭങ്ങളോടുകൂടിയ നരകാദികളായ അസംഖ്യം ബലവാന്മാരുമായ മഹാസുരന്മാരും, മറ്റ് യുദ്ധദുർമ്മദന്മാരായ ദാനവന്മാരും ദേവന്മാരുടെ മുഖ്യമായ ഐശ്വര്യംകണ്ട് സഹിക്കുവാൻ വയ്യാത്തവരായി. ആ ദാനവന്മാർ മഹാശക്തന്മാരായിരുന്നു. അവർ ദേവന്മാരെ കഠിനമായി ദ്രോഹിക്കുവാൻ തുടങ്ങിയപ്പോൾ അവരോട് എതിർത്തുനില്ക്കുവാൻ കഴിയാതെ അവരുടെ പീഡയേറ്റ ദേവന്മാരും ദേവർഷിമാരും പല ദിക്കിലും ചെന്നൊളിച്ചു. എന്നിട്ടും പൊറുതിയില്ലാതായി. ഭൂമിദേവി ആർത്തയായിത്തീർന്നു. ഘോരരൂപികളും ശക്തന്മാരുമായ രാക്ഷസന്മാർ ഭൂമിയിൽ നിറഞ്ഞു. ഭാരം താങ്ങാൻ ഭൂമിദേവിക്കു കഴിയാതായി. ഭൂമിയിൽ ഹർഷം നശിച്ചു. ദുഃഖംകൊണ്ട് ഭൂമി ഭാരം താങ്ങാൻവയ്യാതെ താഴുവാൻ തുടങ്ങി. ഉടനെ പേടിച്ചോടി ആദിതേയന്മാർ ബ്രഹ്മാവിന്റെ അടുത്തുചെന്ന് സങ്കടം ഉണർത്തിച്ചു: 'ബ്രഹ്മാവേ, ഞങ്ങളെ ഒന്ന് നോക്കൂ! ദാനവന്മാരുടെ മർദ്ദനമേറ്റ് അവശരായ ഞങ്ങളെ ഒന്നു നോക്കൂ! ഞങ്ങൾ എങ്ങനെ സഹിക്കേണ്ടൂ പിതാമഹാ, ഈ ദാനവന്മാരുടെ അടിയും ഇടിയും ചവിട്ടും?'

ഇതുകേട്ട് സ്വയംഭുവായ ദേവൻ അവരോടു പറഞ്ഞു: 'ഹേ ദേവന്മാരേ, അവർ വരസമ്പന്നരാണ്. ബലവും ഗർവ്വും കൂടിയവരാണ്. മൂഢന്മാരാണ്. അവർ വ്യക്തമായി കാണപ്പെടാത്ത വിഷ്ണുവിന്റെ മാഹാത്മ്യം അറിയുന്നില്ല. ഞാൻ ഇതിൽ ഒരു തീർപ്പുകല്പിച്ചുകഴിഞ്ഞു. അത് ഉടനെ സംഭവിക്കുവാൻപോവുകയാണ്. നിങ്ങൾ ഭയപ്പെടാതിരിക്കുവിൻ. ഇതിന്ന് ഒരു നിവാരണം അടുത്തുണ്ടാകും. ഇപ്പോൾ അവരൊക്കെ ഭൂമിയുടെ

അന്തർഭാഗത്ത് കുടിപാർപ്പാക്കിയിരിക്കയാണല്ലോ. അവിടെ സുഖമായി അധിവസിക്കുന്ന ഘോരാകാരന്മാരായ അവരെയെല്ലാം, വിഷ്ണു ഉടനെ അടക്കിക്കൊള്ളും.'

ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞപ്പോൾ വാനവരെല്ലാം സന്തോഷിച്ചു. പിന്നെ തേജസ്സെടുത്തു വിഷ്ണു വരാഹത്തിന്റെ (പന്നിയുടെ) ആകൃതി എടുത്ത് ഭൂമിയുടെ ഉള്ളിൽക്കടന്ന് ദിതിജന്മാരോട് ഏറ്റു. ഈ അമാനുഷമായ സത്വത്തെക്കണ്ട് അവർ എല്ലാവരും ഒത്തുകൂടി 'പിടിക്കുവിൻ! വെട്ടുവിൻ! കൊല്ലുവിൻ! ജന്തുവിനെ അടിക്കുവിൻ!' എന്ന് അട്ടഹസിച്ച് ആർപ്പുവിളിച്ച് ആയുധങ്ങളുമായി അടുത്തു. അവർ സർവ്വരും കാലന്റെ കല്പന കൈപ്പറ്റിയവരായിരുന്നു! എല്ലാവരും പെട്ടെന്നു ചാടിവീണ് വരാഹത്തെ പിടികൂടി. ആ വരാഹത്തെ സർവ്വരും ചൊടിച്ച് പിടിച്ചു വലിച്ചു. ആ കുറ്റന്മാരായ ദാനവന്മാർ മഹാശക്തന്മാരും, ഉന്നതന്മാരും, മഹാകായന്മാരുമായിരുന്നു. എന്തുകാര്യം? അവരെക്കൊണ്ട് ഒന്നുംചെയ്യുവാൻ കഴിഞ്ഞില്ല. വരാഹത്തിന്റെ ശൗര്യപരാക്രമങ്ങൾ കണ്ട് ദാനവന്മാർ വിസ്മയിച്ചു! ഭയപ്പെട്ടു! 'അപകടത്തിൽപ്പെട്ടുപോയല്ലോ! ചതിച്ചോ!' എന്ന് വളരെപ്പേർ ഓർത്തുപോയി.

ഉടനെ ദേവാധിദേവനും, യോഗാത്മാവും, യോഗസാരഥിയുമായ ഭഗവാൻ യോഗംപൂണ്ട് അപ്പോൾ എന്തുചെയ്തുവെന്നോ, ഭരതശ്രേഷ്ഠാ, പറയാം. ആ ദൈത്യദാനവന്മാരെയൊക്കെ കശക്കി. ഉച്ചത്തിൽ അലറി. ആ വരാഹത്തിന്റെ ഗർജ്ജനംകേട്ട് പത്തുദിക്കും നടുങ്ങിപ്പോയി. ആ മഹാനാദത്തിന്റെ അലയടിയിൽ ലോകങ്ങളൊക്കെ കുലുങ്ങിപ്പോയി. ശക്രൻ തുടങ്ങിയ ദേവകളൊക്കെ വിറച്ചുപോയി. ആ നാദത്തിന്റെ ക്ഷോഭത്താൽ ഞെട്ടിത്തെറിച്ച്, നടുങ്ങി മരവിച്ച്, ജഗത്ത് നിശ്ചേഷ്ടമായി. ചരവും അചരവും ബോധഹീനമായിപ്പോയി.

ആ നാദംകേട്ട് ഭയാർത്തരായി സകല ദാനവന്മാരും വിഷ്ണുവിന്റെ തേജസ്സേറ്റ് വിമോഹിതരായി ചത്തുവീണു. വരാഹം കീഴ്ലോകം വാഴുന്ന ദേവദ്രോഹികളെ കുളമ്പുകൊണ്ട് ചവിട്ടിക്കീറി. മാംസം, മേദസ്സ്, അസ്ഥി ഇവയൊക്കെ തകർത്തു ചതച്ചു. ആ മഹാനാദത്താൽ സനാതനനും, പത്മനാഭനും, ഭൂതേശനും, ഭൂതഗുരുവും യോഗത്തിൽ മുഴുകിയവനുമായ വിഷ്ണു പുറപ്പെട്ടു.

ഉടനെ ദേവസംഘം ബ്രഹ്മാവിന്റെ അടുത്തുചെന്നു. മഹാന്മാരായ ആ ദേവന്മാർ ജഗത്പതിയോടു പറഞ്ഞു: 'ദേവാ, ഇത് എന്തു നിനദമാണ് ദേവാ! വിഭോ, കാരണമൊന്നും കാണുന്നില്ലല്ലോ! ഇങ്ങനെ ഒരു മഹാനാദം ഇന്നേവരെ ഞങ്ങൾ കേട്ടിട്ടില്ലല്ലോ! ലോകം തകരുകയാണോ! ആകെ വിഹ്വലപ്പെട്ടിരിക്കുന്നുവല്ലോ! വാനവന്മാരും, ദാനവന്മാരും ആ തേജസ്സിൽ വിമൂഢരായിരിക്കുന്നുവല്ലോ. ഇങ്ങനെ ഒരു തേജസ്സ് ഞങ്ങൾ കണ്ടിട്ടില്ല.'

ഇതിന്നിടയിൽ വരാഹാകൃതിപൂണ്ട വിഷ്ണുഭഗവാൻ എഴുന്നേറ്റു. മഹർഷികൾ ഭഗവാനെ പുകഴ്ത്തി.

പിതാമഹൻ പറഞ്ഞു: 'ഹേ ദേവന്മാരേ, നിങ്ങൾ ഭയപ്പെടേണ്ട. ഭഗവാൻ വിഷ്ണു ദാനവേന്ദ്രന്മാരെയൊക്കെ സംഹരിച്ചു. സർവ്വത്തിനേയും കൊന്നുകളഞ്ഞു. മഹാകായനും, മഹാബലനും, മഹായോഗിയും, ഭൂതാത്മാവും, ഭൂതഭാവനനും, സർവ്വഭൂതേശ്വരനും, യോഗിയും, ആത്മാവും, മുനിയുമായ ദേവനെ ഇതാ കണ്ടുകൊള്ളുവിൻ! അശക്യമായ മഹാകാര്യമാണ് അവൻ നടത്തിയത്. അതിപ്രഭനായ മഹാത്മാവ്, മഹാദ്യുതിയായ പത്മനാഭൻ, മഹാത്മാവായ ഭൂതഭാവനൻ, ദൈത്യന്മാരെ വരാഹരൂപമെടുത്തു നശിപ്പിച്ച് സ്വാത്മാവിലേക്ക് എത്തിക്കഴിഞ്ഞു. ഹേ ദേവന്മാരേ, സുരമുഖ്യന്മാരേ, നിങ്ങൾ തപിക്കേണ്ടതില്ല. ദുഃഖം വെടിഞ്ഞാലും ഇവൻ വിധിപ്രഭാവത്താൽ സംക്ഷയകാരകനായ കാലനായി. ലോകത്തിന്നു താങ്ങായിട്ടുള്ള ആ ദേവന്റെ അട്ടഹാസമാണ് നിങ്ങൾ കേട്ടത്.

ആ ദേവനാണ് മഹാബാഹുവും, സർവ്വലോകനമസ്കൃതനും, പുണ്ഡരീകാക്ഷനുമായ അച്യുതൻ. സർവ്വഭൂതാദ്യനായ ഈശ്വരനാണ് അവൻ."

**210. വാർഷ്ണേയാദ്ധ്യാത്മകഥനം – വാർഷ്ണേയ ബ്രഹ്മത്തിന്റെ തത്ത്വം –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ, മോക്ഷത്തിന്നുള്ള ശ്രേഷ്ഠമായ യോഗം എന്താണെന്ന് ഹേ വാഗ്മിസത്തമനായ ഭാരതാ, അങ്ങു പറഞ്ഞാലും. അതു തത്ത്വമായി കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്."

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അതു ശിഷ്യനും ഗുരുവും തമ്മിൽ പറഞ്ഞ യോഗപരമായ സംഭാഷണമാണ്.

തേജോരാശിയും മഹാത്മാവും സത്യസന്ധനും ജിതേന്ദ്രിയനും ബ്രഹ്മർഷിയുമായ ഒരു ആചാര്യൻ ഇരിക്കുന്നിടത്തുചെന്ന് മേധാവിയും നന്മ കാംക്ഷിക്കുന്നവനും സമാഹിതനുമായ ഒരു ശിഷ്യൻ അഭിവാദ്യംചെയ്തു നിന്ന് കൈകൂപ്പി ഇപ്രകാരം ചോദിച്ചു: 'ഭഗവാനേ, ഭവാൻ എന്നിൽ എന്റെ സേവനത്താൽ പ്രീതനാണെങ്കിൽ എന്റെ വലിയ ഒരു സംശയം തീർക്കത്തക്ക വിധം വിവരിച്ചുതരണേ. ഈ ജീവജാലങ്ങളെല്ലാം സമമായി സ്ഥിതിചെയ്യുമ്പോൾ ഈ ഞാൻ എവിടെനിന്നു വന്നു? അങ്ങും എവിടെനിന്നു വന്നു? എങ്ങോട്ട് അവസാനത്തിൽ പോകുന്നു? ജീവിതം ഉണ്ടാകുന്നു, അവസാനിക്കുന്നു, എല്ലാം ഉണ്ടാകുന്നു, ഒരേവിധത്തിലല്ല ക്ഷയഭേദങ്ങൾ. ഇതിനെക്കുറിച്ച് വേദം എന്തു പറയുന്നു? ശരിക്ക് ഈവക രഹസ്യകാര്യങ്ങളെ അങ്ങു വിശദമാക്കിത്തരണേ!"

ഗുരു പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞനായ ശിഷ്യാ, കേൾക്കുക ഞാൻ പറയാം. ബ്രഹ്മം വളരെ ഗുഹ്യമായ ഒന്നാണ്, ഉത്തമമായിട്ടുള്ളതാണ്. വിദ്യകൾക്കെല്ലാം ആദ്ധ്യാത്മവും ആഗമങ്ങൾക്കെല്ലാം പൊരുളായിട്ടുള്ളതും ബ്രഹ്മമാണ്. മുഖ്യമായ ബ്രഹ്മമുഖം, പരമായിട്ടുള്ള സത്യം, ജ്ഞാനം, യജ്ഞം, തിതിക്ഷ, ദമം, ആർജ്ജവം ഇവ വാസുദേവനാകുന്നു. സനാതനനായ പുമാൻ, വിഷ്ണുവാണെന്ന് വേദജ്ഞന്മാർ കാണുന്നു. സൃഷ്ടിയും സംഹാരവും നടത്തുന്നവനും അവ്യക്തനും ബ്രഹ്മവും ശാശ്വതനുമാണ്. വാർഷ്ണേയബ്രഹ്മമെന്ന ഈ ഇതിഹാസം നീ കേൾക്കുക. വിപ്രന്മാർ വിപ്രനിൽനിന്ന് അതു കേൾക്കണം. ക്ഷത്രിയർ ക്ഷത്രിയനിൽനിന്നും വൈശ്യർ വൈശ്യനിൽനിന്നും ശൂദ്രൻ ഉത്തമനായ ശൂദ്രനിൽനിന്നും അതു കേൾക്കേണ്ടതാണ്. തേജസ്സേറിയ ദേവദേവനായ വിഷ്ണുവിന്റെ മാഹാത്മ്യം ഇപ്രകാരമാണ്. മംഗളകരമായ വാർഷ്ണേയാദ്ധ്യാത്മം നീ അർഹിക്കുന്നവിധം കേൾക്കുക. ഞാൻ പറയാം.

ഭാവാഭാവമായ ആത്മലക്ഷണത്തോടുകൂടിയ കാലചക്രം അനാദ്യന്തമാണ്. സർവ്വനാഥനായ വിഷ്ണുവിൽ ത്രൈലോക്യം ചക്രംപോലെ ചുറ്റുന്നു. അതാണ് അക്ഷരമായിട്ടുള്ളത്. അവ്യക്തവും അമൃതവുമായ ബ്രഹ്മശാശ്വതമതാണ് എന്നു പറയുന്നു. അല്ലയോ പുരുഷവ്യാഘ്രാ, കേശവൻ പുരുഷർഷഭനാണ്. അവ്യയനായ പരൻ പിതൃക്കളെയും ദേവന്മാരെയും ഋഷികളെയും യക്ഷന്മാരെയും രാക്ഷസന്മാരെയും നരന്മാരെയും നാഗങ്ങളെയും അസുരന്മാരെയും സൃഷ്ടിച്ചു. വേദശാസ്ത്രങ്ങളും നിത്യമായ ലോകധർമ്മങ്ങളുമെല്ലാം നശിപ്പിച്ച് വീണ്ടും പ്രകൃതിയെ യുഗത്തിന്റെ ആദിയിൽ സൃഷ്ടിക്കുന്നു. ഋതുക്കളും കാലഭേദങ്ങളും വീണ്ടും സൃഷ്ടിക്കപ്പെടുന്നു. ഇങ്ങനെ യുഗത്തിന്റെ തുടക്കത്തിൽ ഭാവം വീണ്ടും വന്നുചേരുന്നു. ലോകയാത്രാവിധിയുടെ ക്രമംപോലെ ഓരോ അറിവും വന്നുദിക്കുന്നു. യുഗാവസാനത്തിൽ അസ്തമിക്കുന്നു. വേദേതിഹാസങ്ങൾ മഹർഷികൾ തപസ്സുകൊണ്ട് സ്വയംഭൂവിന്റെ സമ്മതത്തോടെ നേടി. വേദജ്ഞനായ ഭഗവാൻ ബൃഹസ്പതി വേദാംഗങ്ങൾ കണ്ടു. ഭാർഗ്ഗവൻ ലോകഹിതമാകുമാറ് നീതിശാസ്ത്രം നിർമ്മിച്ചു നാരദമ

ഹർഷി ഗാന്ധർവ്വശാസ്ത്രം നിർമ്മിച്ചു. ഭരദ്വാജൻ ധനുർവ്വേദം നിർമ്മിച്ചു. ഗർഗ്ഗ്യൻ ദേവർഷിമാരുടെ ചരിതം നിർമ്മിച്ചു. ചികിത്സാവിധികൾ കൃഷ്ണാത്രേയൻ നിർമ്മിച്ചു. അതാതു ശാസ്ത്രങ്ങൾ അറിയുന്നവർ ഇത്തരത്തിൽ അനേകം ന്യായതന്ത്രങ്ങൾ എഴുതി. മഹത്വാഗമാചാരത്തോടുകൂടി പറയപ്പെട്ടതെല്ലാം ഉപാസിക്കത്തക്കതാകുന്നു. അനാദ്യമായ ആ പരബ്രഹ്മം മാത്രം അറിയുന്നു. ആ പരബ്രഹ്മത്തെപ്പറ്റി ദേവർഷികൾക്കുപോലും ശരിയായ ജ്ഞാനമില്ല. അതു ശരിക്കും ഒരേ ഒരുത്തൻ മാത്രമേ കാണുന്നുള്ളു. അത് പ്രഭുവും ഭഗവാനുമായ നാരായണൻ മാത്രമാകുന്നു. നാരായണൻ വഴി മുനിമുഖ്യന്മാരും സുരാസുരന്മാരും പുരാണ്ഋഷിമാരും അറിഞ്ഞു. എല്ലാ ദുഃഖത്തിന്നും ഔഷധമാണ് ബ്രഹ്മജ്ഞാനം. പുരുഷാശ്രിതമായ ഭാവങ്ങൾ പ്രകൃതി തീർത്തപ്പോൾ ഹേതുയുക്തമായി അതിനു മുമ്പിൽ ലോകം തിരിയുന്നു. ദീപത്തിൽനിന്ന് അനേകായിരം ദീപങ്ങൾ കൊളുത്തിയമട്ടിൽ പ്രകൃതിയിൽ പ്രസവം നടക്കുന്നു. അന്തമില്ലാത്ത അവസ്ഥ തന്മൂലമുണ്ടാകുന്നു. അവ്യക്തത്താൽ കർമ്മജമായ ജ്ഞാനം, അഹങ്കാരം ഉണ്ടായി. അഹങ്കാരത്തിൽനിന്ന് ആകാശവും ആകാശത്തിൽനിന്ന് മരുത്തുമുണ്ടായി. മരുത്തിൽനിന്നു തേജസ്സും, തേജസ്സിൽനിന്നു ജലവും, ജലത്തിൽനിന്നു ഭൂമിയും ഇങ്ങനെ എട്ടു മൂലപ്രകൃതിയിൽ മൂന്നു ലോകവും സ്ഥിതിചെയ്യുന്നു. ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചാകുന്നു. കർമ്മേന്ദ്രിയങ്ങളും അഞ്ചുണ്ട്. വിഷയങ്ങൾ അഞ്ചുണ്ട്. അങ്ങനെ പതിനഞ്ചും മനസ്സുംകൂടി പതിനാറാണ് അവയുടെ സങ്കലനം.

ചെവി, ത്വക്ക്, കണ്ണ്, നാവ്, മൂക്ക് ഇവയഞ്ചും ജ്ഞാനേന്ദ്രിയങ്ങളാകുന്നു. വാക്ക്, പാണി, പാദം, പായു, ഉപസ്ഥം ഇവ കർമ്മേന്ദ്രിയങ്ങളാകുന്നു. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയിലെല്ലാം മനസ്സു വ്യാപിക്കുന്നു. രസം അറിയുന്നത് നാവുകൊണ്ടാണ്. വാക്കുകൾ ഉച്ചരിക്കുന്നതും നാവുകൊണ്ടാകുന്നു. പല മട്ടിലുള്ള ഇന്ദ്രിയത്തോടുചേർന്ന് വ്യക്തമായും മനസ്സ് എല്ലാം അറിയുന്നു. ഈ പതിനാറു ദൈവതങ്ങളേയും വേർതിരിച്ചറിയണം.

ദേഹത്തിൽ ജ്ഞാനത്തിന്റെ കർത്താവായിരിക്കുന്നവനെ ഇവ ഭജിക്കുന്നു. സോമന്റെ ഗുണമാണു നാവ്. ഗന്ധം പൃഥിവിയുടെ ഗുണമാകുന്നു. ശ്രോത്രം നഭസ്സിന്റെ ഗുണമാകുന്നു. കണ്ണ് അഗ്നിയുടെ ഗുണമാകുന്നു. സ്പർശം വായുവിന്റെ ഗുണമാകുന്നു. ഇവ എല്ലാജീവിയിലും എപ്പോഴുമുള്ള ഗുണമാകുന്നു. മനസ്സ് സത്വഗുണമാകുന്നു. സത്വം എത്രയും അവ്യക്തമാകുന്നു. അതു സർവ്വഭൂതാത്മകവും സർവ്വഭൂതസ്ഥവുമാണെന്ന് ബുദ്ധിമാൻ അറിയണം. ഈ ഭാവങ്ങൾ എല്ലാചരാചരവും വഹിക്കുന്നു. ഇതു പ്രകൃതിക്കപ്പുറത്തു നില്ക്കുന്നു. അതിന്ന് ഒന്നിലും തല്പരതയോ കാര്യമോ ഇല്ല. പുണ്യമായ ഈ ഭാവങ്ങളോടു കൂടിയ നവദ്വാരപുരത്തിൽ ഇരിക്കുന്ന മഹാത്മാവിനെ തന്മൂലം പുരുഷൻ എന്നു പറയുന്നു. അവൻ അരജസ്സാണ്, അമരനാണ്. എത്രയും വ്യക്തനും അവ്യക്തനുമാണ്. എങ്ങും വ്യാപിക്കുന്നവനും, ഗുണവാനും, സൂക്ഷ്മനും, സർവ്വഭൂതഗുണാശ്രയനുമാണ്. ചെറിയതോ വലിയതോ ആയ ദീപം പ്രകാശിക്കുന്നതുപോലെയാണ് എല്ലാ വലിയതും ചെറിയതുമായ ജീവിയിൽ അവന്റെ നില. എല്ലാ ജീവിയിലും കുടികൊള്ളുന്ന ജ്ഞാനാത്മാവായ പുരുഷനെ കാണുക. ശ്രോത്രത്തിന്നു കേൾക്കാനുള്ള കഴിവ് അവനിൽനിന്നാണ്. കണ്ണുകൊണ്ടു കാഴ്ചയുണ്ടാക്കുന്നത് അവനാണ്. അതിന്ന് ഈ ദേഹം ഒരു കാരണമാണെന്നുമാത്രം. എല്ലാം ചെയ്യുന്നത് ദേഹമല്ല അവനിൽ വസിക്കുന്ന പുരുഷനാകുന്നു.

വിറകിന്നുള്ളിൽ ലയിച്ചുകിടക്കുന്ന അഗ്നിയെ വിറകു വെട്ടിക്കീറി നോക്കിയാൽ കാണുകയില്ല. അതുപോലെ ദേഹത്തിന്നുള്ളിൽ ഇരിക്കുന്ന ആത്മാവിനെ ദേഹം പൊളിച്ചുനോക്കിയാൽ കാണുകയില്ല. എന്നാൽ ഉപായം പ്രയോഗിച്ചാൽ, മരംകൂട്ടി ഉരസിയാൽ, അതിൽനിന്ന് അഗ്നി പുറപ്പെടുന്നത് കാണാം. അപ്രകാരം യോഗാഭ്യാസംചെയ്താൽ ദേഹഗതനായ ആത്മാവിനെ അവന്നു കാണാൻ കഴിയും. പുഴയിൽ ജലമെന്നപോലെയും, സൂര്യന്ന് കിരണംപോലെയും എപ്പോഴും ദേഹിക്ക് പല ദേഹവും വന്നുകൂടുന്നു. സ്വപ്നത്തിൽ അഞ്ചിന്ദ്രിയങ്ങളും ചേർന്ന ആത്മാവ് എപ്രകാരം ദേഹംവിട്ടു പോകുന്നുവോ അപ്രകാരം ശരീരത്തെ വിട്ട് ആത്മാവു പോകുന്നു. അത് മനസ്സിലാക്കണം. തന്റെ കർമ്മശക്തിയാൽ ബദ്ധനാകുന്നു. കർമ്മശക്തിയാൽ ലഭ്യനാകുന്നു. കർമ്മത്താൽ നീതനാകുന്നു. സ്വന്തം പ്രകൃതിയുടെ ശക്തികൊണ്ടാണ് മറ്റൊരിടത്ത് ആത്മാവ് എത്തുന്നത്. ആ ദേഹി ദേഹം കൈവിട്ട് മറ്റൊന്നു സ്വീകരിക്കുന്നു. അതുപോലെ എല്ലാം സ്വകർമ്മഫലംപോലെ ഭൂതസമൂഹങ്ങൾ മറ്റൊരു ശരീരം കൈക്കൊള്ളുന്നു."

### 211. വാർഷ്ണേയാദ്ധ്യാത്മകഥനം – സംസാരചക്രവും ജീവാത്മാവും – 

ഭീഷ്മൻ പറഞ്ഞു: "ചരങ്ങളും അചരങ്ങളുമായ ഭൂതങ്ങൾ നാലുവകുപ്പിൽപ്പെടുന്നു. അവ അവ്യക്തജനങ്ങളാണ്. അവ്യക്തനാശങ്ങളുമാണ് അവ. വ്യക്താത്മകമായ മനസ്സ് അവ്യക്തത്തിലെ ലക്ഷണം കണ്ടറിയണം. വലിയ ഒരു ആല് അതിന്റെ സൂക്ഷ്മമായ കുരുവിന്റെ ഉള്ളിൽനിന്ന് പുറപ്പെടുന്നതായി മനസ്സിലാകുന്നുണ്ടല്ലോ. അതുപോലെ വ്യക്തത്തിൽനിന്ന് അവ്യക്തത്തെ അറിയണം. അചേതനമായ ഇരുമ്പ് അയസ്കാന്തത്തിലേക്ക് എങ്ങനെ തിരിയുന്നുവോ, എങ്ങനെ ചേരാൻ ആഗ്രഹിക്കുന്നുവോ, എല്ലാറ്റിന്റേയും സ്വഭാവവും, ഹേതുഭാവങ്ങളും ഇത്തരത്തിലാണെന്നറിയണം. ഈ അയസ്കാന്തംപോലെ വാസനയും താല്പര്യവും സ്വാഭാവികമായി ഓരോന്നിൽ പ്രാണികൾക്കുണ്ടാകുന്നു. അവയെല്ലാം പുതിയ ജീവിതത്തിൽ ആത്മാവിനെ പ്രാപിക്കുന്നു. ആ മിത്ഥ്യാസങ്കല്പങ്ങളും, അജ്ഞാനങ്ങളും അവരുടെ സ്വഭാവംപോലെ ആത്മാവുമായി കലർന്ന് പുതിയ ജന്മത്തിൽ അവ പ്രതിഫലിക്കുന്നു. അതുപോലെതന്നെ ആത്മാവിന്റെ വാസനയും ആഗ്രഹവും ബ്രഹ്മത്തിലേക്കു തിരിയുന്നു. കാരണത്താൽ ചേഷ്ടാകൃത്തിൽ അചേതനം ചേർന്നു പ്രവർത്തിക്കുന്നു. ഭൂമി, ആകാശം, ഭൂതജാലങ്ങൾ, മുനിമാർ, സുരാസുരന്മാർ, മറ്റുവസ്തുക്കൾ ഇവയൊന്നും ജീവൻ ഇല്ല എങ്കിൽ ചിദാത്മാവിൽ എത്തിച്ചേരുന്നതല്ല. അജ്ഞാനത്താലും, ഭ്രമത്താലും ബാധിക്കപ്പെട്ട അവയ്ക്ക് ആത്മാവുമായി ബന്ധമില്ല. ആത്മാവ് നിത്യമാണ്. അതിന്നു നാശമില്ല. അത് എല്ലാ ജീവിയിലുമുണ്ട്. മനസ്സിന് അതു ഹേതുവാണ്. അത് ഗുണമില്ലാത്തതാണ്, നിർഗ്ഗുണനാണ്. നാം ഈ കാണുന്ന പ്രപഞ്ചത്തെപ്പറ്റി വേദങ്ങളിൽ പറയുന്നത് അത് ഭ്രമം മൂലം മായകൊണ്ട് ഉണ്ടെന്നു തോന്നുന്നതാണെന്നാണ്. ജീവിയുടെ രൂപവും ഭാവവും അതിന്റെ കഴിഞ്ഞകാലത്തെ ആഗ്രഹത്തിന്നനുസരിച്ചാണ് വന്നുചേരുക.

മുമ്പേ നിത്യവും, സർവ്വഗതവും, മനോഹേതുവും, അലക്ഷണവും, കർമ്മനിർദ്ദിഷ്ടങ്ങളാൽ അറിയപ്പെടാത്തതുമാണ് പുരുഷൻ. ഹേതുവാൽമാത്രം കണ്ടെത്തേണ്ടതാണത്. അത് കാരണത്തോടുകൂടിയതും, കാര്യസംഗ്രഹകാരകവുമാകുന്നു. മഹത്തരമായ സംസാരചക്രം അനാദ്യന്തമായി അതു ചുറ്റിക്കൊണ്ടിരിക്കുന്നു. അവ്യക്തവും, അനഭിവ്യക്തവുമായ അരങ്ങളോടുകൂടിയതും, വികാരവലയത്താൽ അങ്കിതവുമായി ക്ഷേത്രജ്ഞൻ വസിക്കുന്ന ഈ സംസാരചക്രം സ്നിഗ്ദ്ധമായ അച്ചുതണ്ടിൽ ക്കിടന്ന് എപ്പോഴും കറങ്ങുന്നു. സ്നിഗ്ദ്ധത്വം മൂലം ഇരമ്പുന്ന ഈ ചക്രത്തിൽ ലോകം കിടന്നു കറങ്ങുന്നു. സാരാംശം നഷ്ടപ്പെട്ട പിണ്ണാക്കുപോലെയുള്ള അജ്ഞാനത്തിൽനിന്നുണ്ടായ ഭോഗങ്ങളിൽ തൃഷ്ണകൊണ്ട് അഹങ്കാരപരിഗ്രഹം കർമ്മവത്താകുന്നു. കാര്യകാരണയോഗത്തിൽ അത് ഹേതുവായിത്തീരുന്നു. കാരണം കാര്യത്തേയോ, കാര്യം കാരണത്തേയോ ഏല്ക്കുന്നില്ല. കാര്യോപകരണത്തിൽ ഹേതുവാകുന്നത് കാല

മാകുന്നു. പരസ്പരവികാരഹേതു പ്രകൃതിയെ നശിപ്പിക്കുന്നു. അവ അന്യോന്യം പുരുഷാധിഷ്ഠിതങ്ങളായി എന്നും ഏല്ക്കുന്നു. ഹേതുബലത്തോടുകൂടിയവൻ രജസ്തമോമുക്തനായിരിക്കുന്ന ക്ഷേത്രജ്ഞനിൽ കാറ്റിൽ പൊടിപടലംപോലെ ചെന്നണയുന്നു. അവനിൽ ഭാവങ്ങൾ ഒന്നും സ്പർശിക്കയില്ല. ആ മഹാത്മാവായ പുരുഷൻ ഭാവങ്ങളേയും സ്പർശിക്കയില്ല. രജസ്സുണ്ടായാലും ഇല്ലെങ്കിലും അത് എപ്രകാരം വായുവിനെ ബാധിക്കാതിരിക്കുന്നുവോ, അപ്രകാരം സത്വക്ഷേത്രജ്ഞന്റെ ഉള്ളിൽ ആ ഭാവങ്ങളൊന്നും ഏല്ക്കുന്നതല്ല എന്ന് ബുധന്മാർ അറിയണം. അപ്രകാരം അഭ്യാസത്തോടുകൂടിയവൻ വീണ്ടും പ്രകൃതിയിൽപ്പെടുന്നതല്ല. ശിഷ്യന്റെ സന്ദേഹം ഇങ്ങനെ ഭഗവാനായ ഋഷി നീക്കംചെയ്തു. അപ്രകാരം ലക്ഷണജ്ഞന്മാർ കാര്യങ്ങൾ കണ്ടറിയണം. തീയിൽചുട്ട വിത്തുകൾ വീണ്ടും മുളയ്ക്കാതിരിക്കുന്ന മട്ടിൽ ജ്ഞാനത്തിന്റെ അഗ്നിയിൽ വെന്തുപോയ ക്ലേശങ്ങൾ വീണ്ടും ആത്മാവിനെ ബാധിക്കുകയില്ല."

**212. വാർഷ്ണേയാദ്ധ്യാത്മകഥനം - സത്വരജസ്തമോഗുണങ്ങൾ** - ഭീഷ്മൻ പറഞ്ഞു: ഇപ്രകാരം ധർമ്മമനുസരിച്ചു ജീവിക്കുന്ന ധർമ്മനിഷ്ഠയുള്ളവർക്ക് മറ്റു തത്ത്വങ്ങളൊന്നും രുചിക്കുകയില്ല. ജ്ഞാനനിഷ്ഠന്മാർക്ക് ജ്ഞാനം മാത്രമേ രുചിക്കുകയുള്ളു. വേദോക്തങ്ങൾ അറിഞ്ഞ്, അതിൽ മുഴുകി ജീവിക്കുന്നവർ വളരെ ദുർല്ലഭം. പ്രയോജനമഹത്ത്വത്താൽ ശീലിച്ച മാർഗ്ഗം അവർ സ്വീകരിച്ചു പറയുകയാണ്. സദാചാരമായതുകൊണ്ട് ഈ മാർഗ്ഗം ഒരിക്കലും നിന്ദ്യമാകുന്നില്ല. ഇതാണ് ബുദ്ധിപൂർവ്വമായിട്ടുള്ളത്. ഇതിലേ ചരിക്കുവിൻ ഇതിലേ പോയാൽ സൽഗതി കിട്ടും. ദേഹി, മോഹം, മൂലം, രജസ്സ്, തമസ്സ്, ക്രോധം, ലോഭം ഇവയോടുകൂടിയവനായി എല്ലാ പരിഗ്രഹങ്ങളേയും ഏല്ക്കുന്നു. അതുകൊണ്ട് ദേഹയാത്രയ്ക്കൊരുങ്ങുന്നവരാരും അശുദ്ധമായതു ചെയ്യരുത്. കർമ്മത്താൽ വഴിവെക്കുന്നതായാൽ ശുഭലോകങ്ങൾ നേടാം. ലോഹക്കൂട്ടുള്ള സ്വർണ്ണം സ്വന്തമായ നിറം കാണിക്കാത്തവിധം മറ്റു പക്വകഷായാഖ്യമായ വിജ്ഞാനം തെളിയാതെ കാണും. കാമക്രോധങ്ങളോടുചേർന്ന് ലോഭത്തോടെ കർമ്മം ചെയ്യുന്നവൻ ധർമ്മ്യമായ മാർഗ്ഗം വെടിഞ്ഞു കൂട്ടത്തോടെ നശിച്ചുപോകുന്നു. അതുകൊണ്ട് ശബ്ദാദികളായ വിഷയങ്ങളെ രാഗത്തോടുകൂടി ഏല്ക്കരുത്. അങ്ങനെ രാഗത്തോടെ സ്വീകരിച്ചാൽ അവ പരസ്പരം ചേർന്ന് ക്രോധവും, ഹർഷവും, വിഷാദവും അതിൽനിന്നുണ്ടാകും. പഞ്ചഭൂതാത്മകമായ ദേഹം സത്വം, രാജസം താമസത്തോടെ ചേർന്നിരിക്കുമ്പോൾ ഇവൻ ആരെ വാഴ്ത്തും? ആരെ വിളിക്കും? ആരു ചെല്ലും? സ്പർശരൂപരസാദികളിൽ ബാലിശന്മാരായ ആളുകൾ സംഗത്തെ ഏല്ക്കുന്നു. താൻ പാർത്ഥിവഗുണം ചേർന്നവനാണെന്ന് വിജ്ഞാനത്താൽ അവൻ അറിയുന്നില്ല. മണ്ണുകൊണ്ടുണ്ടാക്കിയ വീട് മണ്ണുകൊണ്ടു വീണ്ടും തേയ്ക്കുന്നമാതിരി ഭക്ഷണം കഴിക്കുന്നതുകൊണ്ട് പൃഥിവീജാതമായ ഈ ദേഹം നശിക്കാതിരിക്കയാണ്. തേൻ, എണ്ണ, പാല്, നെയ്യ്, മാംസങ്ങൾ, ഉപ്പ്, ശർക്കര, ധാന്യങ്ങൾ, ഫലമൂലങ്ങൾ, ഇവ മണ്ണിന്റേയും വെള്ളത്തിന്റേയും (രണ്ടു ഭൂതങ്ങളുടെ) വികാരഭേദങ്ങളാണ്. കാട്ടിൽ പാർക്കുന്നവൻ ഇവയിൽ ഔത്സുക്യം കാണിക്കുന്നമാതിരി, സ്വാദില്ലെങ്കിലും നാട്ടാഹാരം അവൻ ഭക്ഷണത്തിന്നെടുക്കുന്നു. അപ്രകാരം സംസാരമാകുന്ന കാട്ടിൽ വസിക്കുന്നവൻ ശ്രമപ്പെട്ട് രോഗാർത്തൻ ഔഷധം എന്നപോലെ യാത്രയ്ക്ക് ആഹാരമായി സ്വീകരിക്കുന്നു. സത്യം, ശൗചം, ആർജ്ജവം, ത്യാഗം, വർച്ചസ്സ്, വിക്രമം, ധൃതി, ക്ഷാന്തി, ബുദ്ധി, മനസ്സ്, തപം ഇവകൊണ്ട് വിഷാദാത്മകമായ ഭാവങ്ങളൊക്കെ അറിഞ്ഞ് ശമത്തെ ചിന്തിച്ചു പ്രവർത്തിക്കുന്നവൻ ഒരിക്കലും ദുഃഖിക്കയില്ല. അതുകൊണ്ട് ഇന്ദ്രിയങ്ങളെ അടക്കി ജീവിക്കുക.

സത്വം, രജസ്സ്, തമസ്സ് ഇവയിൽ മോഹംകലർന്നവർ അജ്ഞന്മാരാണ്. അവർ ചക്രം കറങ്ങുന്നമാതിരി കിടന്നു ചുറ്റും. അതുകൊണ്ട് അജ്ഞാനദോഷങ്ങളെ നല്ലപോലെ സൂക്ഷിക്കുക. മഹാഭൂതേന്ദ്രിയഗുണങ്ങളും രജസ്സും, തമസ്സും, ത്രൈലോക്യവും സ്വേശ്വരമായ കർമ്മവും അഹങ്കാരത്തിൽ വർത്തിക്കുന്നു. തെറ്റാതെ ശരിക്ക് ഋതുഭേദങ്ങളുടെ ഗുണം കാലംകാണിക്കുന്നതുമാതിരി ജീവിതോറും കർമ്മപ്രവൃത്തകമായ അഹങ്കാരത്തെ കാണുക! മോഹിപ്പിക്കുന്ന തമസ്സിനെപ്പറ്റി ഓർക്കുക. അത് ഇരുട്ടാണ്. കറുത്തതാണ്, അജ്ഞാനസംഭവമാണ്. സുഖദുഃഖക്കെട്ടുകളോടുകൂടിയ അത് എല്ലാ ത്രിഗുണങ്ങളോടും ചേർന്നതാണ്. അത് മോഹിപ്പിക്കുന്നതാണെന്ന് ഓർക്കുക. സത്വത്തിന്റേയും, രജസ്സിന്റേയും, തമസ്സിന്റേയും പ്രസാദം ഹർഷവും പ്രീതിയും ജനിപ്പിക്കുന്നു. നിശ്ശങ്കത്വം, ധൃതി, സ്മൃതി ഇവ സത്വഗുണമാണ്. രാജസം, താമസം, കാമം, ക്രോധം, പ്രമാദം, ലോഭം, മോഹം, ഭയം, ക്ലമം, വിഷാദം, ശോകം, മാനം, ദർപ്പം, അനാര്യത്വം ഇപ്പറഞ്ഞ ഗുണങ്ങളുടെ ഗുരുലഘുത്വം അറിഞ്ഞ് തന്റെ നിലയെപ്പറ്റി ഓരോന്നിനോടും ചേർത്തു ചിന്തിച്ചുനോക്കുക."

യുധിഷ്ഠിരൻ പറഞ്ഞു: "മനസ്സുവിടുന്ന ദോഷം എന്താണ്? ധീകൊണ്ട് വിട്ടുപോകുന്ന ദോഷം ഏതാണ്? ഏതു വീണ്ടും വന്നു കൂടും? മോഹത്താൽ നിഷ്ഫലമായതേതാണ്? ഏതിന്റെ ബലാബലം ധീയാൽ ബുദ്ധികൊണ്ട് ബുധൻ ചിന്തിക്കണം? ഹേ താതാ! ഇതാണ് എന്നിലുള്ള സംശയം! അങ്ങ് അതു തീർത്തു തന്നാലും!"

ഭീഷ്മൻ പറഞ്ഞു: "മലംകലർന്ന ദോഷത്തെ പറിച്ചുനീക്കി ശുദ്ധാത്മാവ് വിമുക്തനാകും! ഇരുമ്പുമഴു ഇരുമ്പിനെ മുറിക്കുന്നമാതിരിതന്നെ വന്നുചേർന്നതും അജ്ഞാനംകൊണ്ട് ബാധിച്ചിട്ടുള്ളതുമായ ദേഹത്തെ അവൻ വെട്ടിനീക്കുന്നു. രാജസവും, താമസവുമായ ദോഷങ്ങൾ നീങ്ങിയാൽ കൃതാത്മാവ് സഹജമായ ദോഷങ്ങളിൽനിന്നു വിമുക്തനാകും. ദേഹികൾക്ക് ആ ബീജമൊക്കെ സത്വമാണ്. ആത്മജ്ഞന്നു തുല്യമാണ്. അതുകൊണ്ട് ആത്മജ്ഞൻ രജസ്സും, തമസ്സും വർജ്ജിക്കണം. രജസ്സും തമസ്സുംവിട്ട് സത്വം നിർമ്മലമാകും. അല്ലെങ്കിൽ പണിപ്പെട്ട് മന്ത്രം ജപിക്കുക. ആത്മസിദ്ധിക്ക് അതു ഗുണംചെയ്യും. ശുദ്ധകർമ്മം ചെയ്യുവാൻ അതു ഹേതുവാകും. രജസ്സുകൊണ്ട് ധർമ്മംചേർന്ന കാര്യംകൂടി അങ്ങനെ നേടും. അർത്ഥത്തോടുചേർന്നതും മറ്റു കാമങ്ങളോടുകൂടിയതും അപ്രകാരം നേടും. തമസ്സുകൊണ്ട് ലോഭമുണ്ടാകും. ക്രോധജങ്ങളും ഏല്ക്കും. വിശ്വാസിയും ജ്ഞാനിയുമായ നരൻ എപ്പോഴും സത്വമായ സാത്വികഭാവം പൂണ്ട് നന്മമാത്രം ചെയ്തു വിമലനും ശ്രീമാനുമായി വിളങ്ങും."

**213. വാർഷ്ണേയാദ്ധ്യാത്മകഥനം - വിഷയാസക്തി വിടുവാനുള്ള ഉപദേശം** - ഭീഷ്മൻ പറഞ്ഞു: "രജസ്സുകൊണ്ട് മോഹം ഉണ്ടാകുന്നു. തമസ്സുകൊണ്ട് ക്രോധം, ലോഭം, ഭയം, ദർപ്പം ഇവ ബാധിക്കുന്നു. ഇവ ഏവനിൽനിന്നു വിട്ടുനില്ക്കുന്നുവോ, അവൻ സുഖിയാകുന്നു. ശുദ്ധാത്മാവാകുന്നു. പരനായ പരമാത്മാവിനെ, അക്ഷയനും അവ്യയനുമായ ദേവനെ, വിഷ്ണുവും അവ്യക്തസംസ്ഥാനനുമായ ദേവമുഖ്യനെ, വിഭുവിനെ, പ്രാപിക്കുന്നു. അവന്റെ മായയിൽ ബന്ധിക്കപ്പെട്ടവൻ ബോധഹീനനായി ക്രോധത്തെ ദുഷിച്ചവനാകുന്നു. ക്രോധത്താൽ കാമവും, ലോഭവും, മോഹവും ബാധിച്ച് നരൻ മാനഗർവ്വുകൊണ്ട് അഹങ്കാരിയായിത്തീരുന്നു. അഹങ്കാരത്തിൽനിന്നു പ്രവൃത്തിയും, പ്രവൃത്തിയാൽ സ്നേഹബന്ധവും സ്നേഹത്താൽ പിന്നെ ശോകവും സുഖദുഃഖക്രിയാരംഭം കൊണ്ട് ജന്മമൃത്യുപ്രസക്തിയും ഉണ്ടാകുന്നു. ജന്മത്താൽ ശുക്ലശോണിതസംഭവമായി ഗർഭവാസം ലഭിക്കുന്നു. മലമൂത്രങ്ങളും ചോരയും കലർന്ന മട്ടിൽ അവയോടിടചേർന്ന സ്ഥാനത്തു വസിക്കുന്നു. തൃഷ്ണാർത്തൻ ആ സംസാരബന്ധത്തിൽപ്പെട്ടതുമൂലം ഈ ജനനത്തിന്നു വിധേയനായി ഉഴലേണ്ടിവരുന്നു. ഈ സംസാരബന്ധത്തിലാക്കുന്നവരാണ് നാരികൾ. പ്രകൃത്യാക്ഷേത്രമായ

വരാണ് അവർ. പുരുഷന്മാർ ക്ഷേത്രജ്ഞരുമാണ്. അതുകൊണ്ട് വിശേഷിച്ചും വിദ്വാന്മാർ നാരിമാരോട് അധികമായി അടുക്കാറില്ല. വിദ്വാന്മാരെപ്പോലും മയക്കുന്ന ഘോരകൃത്യകളാണ് സ്ത്രീകൾ. രജസ്സിൽ ആണ്ടതാണ് അവരുടെ ദേഹം. ഇന്ദ്രിയങ്ങൾക്കു ശാശ്വതിയാണ് അവരുടെ മൂർത്തി. തൃഷ്ണയെന്നുപേരായ രാഗബീജത്താൽ ജന്തു സംഭവിക്കുന്നു. തന്റെ മെയ്യിലെ കൃമികളെ തന്റേതല്ലെന്നുവെച്ച് നീക്കാറുണ്ടല്ലോ. അപ്രകാരം തന്നെ സംസാരത്തിൽ കെട്ടിയിടുന്ന പുത്രന്മാരായ കൃമികളേയും തന്റേതല്ലെന്നുവെച്ചു തള്ളിക്കളയണം. ശുക്ലത്താലും രസത്താലും ദേഹത്തിൽ ജീവികൾ ഉണ്ടാകും. സ്വഭാവാൽ കർമ്മയോഗംകൊണ്ടുണ്ടാകുന്ന അവരെ ബുദ്ധിമാൻ മനസാ തള്ളിക്കളയണം. രജസ്സിന്റെ സ്ഥാനം തമസ്സിലാണ്. സത്വം നില്ക്കുന്നത് രജസ്സിലുമാണ്. ജ്ഞാനം നില്ക്കുന്നത് അവ്യക്തത്തിലാണ്. ബുദ്ധിനില്ക്കുന്നത് അഹങ്കാരത്തിലാണ്. ദേഹികൾക്ക് അതാണ് ബീജം. ആ ബീജംതന്നെ വീണ്ടും ബീജമാകുന്നു. കാലം വന്നുചേരുമ്പോൾ കർമ്മംമൂലം സംസാരഭ്രമം ഏല്ക്കുന്നു. സ്വപ്നത്തിൽ ദേഹമുള്ളമാതിരിയും ഉള്ളുകൊണ്ട് കളിക്കുന്നമാതിരിയുമാണ് അത്. കർമ്മഗർഭഗുണംകൊണ്ട് ദേഹി ഗർഭത്തിൽപ്പെട്ടത് ഏല്ക്കുന്നു. ബീജമായ കർമ്മംകൊണ്ട് ഏതേത് ഇന്ദ്രിയചോദനയോ ഉണ്ടാകുന്നു. അത് അഹങ്കാരത്തിൽനിന്നു രാഗംചേർന്ന മനസ്സാൽ ഉണ്ടാകുന്നു. ശബ്ദരാഗംമൂലം ഉള്ളുവെച്ചവന്ന് ശ്രോത്രം ഉണ്ടാകുന്നു. അങ്ങനെ രൂപരാഗത്താൽ കണ്ണുണ്ടാകുന്നു. ഗന്ധകാംക്ഷയാൽ ഘ്രാണേന്ദ്രിയമുണ്ടാകുന്നു. സ്പർശകാംക്ഷയാൽ ത്വക്കുണ്ടാകുന്നു. ഇവയുണ്ടാകുന്നത് പ്രാണാപാനവായുക്കളോടു ചേർന്നാണ്. വ്യാനോദാനസമാനവായുക്കളും ചേർന്ന് അങ്ങനെ അഞ്ചു വായുക്കളും ചേർന്നാണ് ദേഹയാത്ര. കർമ്മഭവമായ അംഗങ്ങളോടു ചേർന്ന ഉടലോടുകൂടി അവൻ ജനിക്കുന്നു. ആദിയും അവസാനവും മദ്ധ്യവും ദുഃഖംതന്നെ. ശരീരവും മനസ്സും ചേർന്നതാണ് പുമാൻ. ദുഃഖം ശരീരജന്യമാണ്. അത് അഹങ്കാരത്താൽ വർദ്ധിക്കുന്നു. ത്യാഗംകൊണ്ട് ദുഃഖം നശിച്ചുപോകുന്നു. ദുഃഖത്തിന്റെ അന്ത്യം അറിയുന്ന ജ്ഞാനി മോക്ഷം നേടും. ഇന്ദ്രിയങ്ങളുടെ ജന്മവും നാശവും കാമത്തിൽ സ്ഥിതിചെയ്യുന്നു. ബുദ്ധിമാൻ വേദമാകുന്ന ബുദ്ധികൊണ്ട് കാര്യം ഗ്രഹിച്ചു പ്രവർത്തിക്കണം. തൃഷ്ണയില്ലാത്തവനെ ജ്ഞാനേന്ദ്രിയത്തിന്റെ ഇന്ദ്രിയാർത്ഥങ്ങൾ അണയുകയില്ല. ജനനകാരണങ്ങളെ ഉപേക്ഷിക്കുന്ന ദേഹി പിന്നെ ജന്മമെടുക്കുന്നതല്ല."

**214. വാർഷ്ണേയാദ്ധ്യാത്മകഥനം - ബ്രഹ്മചര്യവും വൈരാഗ്യവും** - ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, ഇന്ദ്രിയങ്ങളെ അടക്കുവാനുള്ള ഉപായം ഞാൻ പറഞ്ഞുതരാം. ശരിക്ക് ശാസ്ത്രദൃഷ്ടിയോടെ ശാസ്ത്രം അറിഞ്ഞു നടക്കുന്നതായാൽ ശ്രേഷ്ഠമായ സൽഗതിയെ പ്രാപിക്കാം. പുരുഷൻ എല്ലാ ജീവികളിലും ശ്രേഷ്ഠനാണെന്നു പറയപ്പെടുന്നു. പുരുഷന്മാരിൽവെച്ച് ശ്രേഷ്ഠർ ബ്രാഹ്മണരാണ്. ബ്രാഹ്മണരിൽവെച്ച് ശ്രേഷ്ഠർ മന്ത്രജ്ഞന്മാരായ ദ്വിജേന്ദ്രന്മാരാണ്. സർവ്വജ്ഞരും, സർവ്വഭൂതാത്മഭൂതന്മാരും, സർവ്വദർശികളും, വേദശാസ്ത്രജ്ഞരും, തത്ത്വാർത്ഥവിജ്ഞന്മാരുമാണ് ആ ബ്രാഹ്മണോത്തമന്മാർ. കണ്ണില്ലാത്തവൻ വഴിയിൽക്കിടന്ന് ഉഴലുന്നതുപോലെയാണ് അജ്ഞാനിയുടെ കഥ. ആ നിലയ്ക്കു ചിന്തിക്കുമ്പോൾ ജ്ഞാനികൾ എത്ര മേന്മയേറിയവരാണ്!

ധർമ്മകാംക്ഷികൾ അതാതു ധർമ്മത്തെ കാംക്ഷിക്കുന്നു. അവർക്ക് ഈ ഗുണം ഇല്ലാതെ അർത്ഥസാമാന്യം ഇല്ല. വാക്ക്, ദേഹം, ചിത്തം ഇവയുടെ ശുദ്ധി, ക്ഷമ, ധൃതി, സ്മൃതി ഈ ഗുണങ്ങളെ ധർമ്മംതോറും ധർമ്മജ്ഞന്മാർ പറയാറുണ്ട്. ബ്രഹ്മത്തിന്റെ രൂപംതന്നെയാണ് ബ്രഹ്മചര്യം. ധർമ്മങ്ങളിൽവെച്ചു ശ്രേഷ്ഠമാണ് അത്. അതുകൊണ്ട് സൽഗതി നേടും. ലിംഗസ്പർശമില്ലാതെ, ശബ്ദസ്പർശമില്ലാതെ ചെവിയാലുള്ള കേൾക്കലാണത്; കണ്ണുകൊണ്ടുള്ള കാഴ്ചയാണത്. പാഴിൽ പുറപ്പെടുന്ന വാക്കു വിട്ടൊഴിച്ച മനസ്സ് ബുദ്ധികൊണ്ട് ഓർത്ത് അകന്മഷമായ ബ്രഹ്മചര്യം ഉറയ്ക്കണം. നല്ലപോലെ ബ്രഹ്മചര്യം അനുഷ്ഠിച്ചവൻ ബ്രഹ്മലോകത്തു പ്രവേശിക്കും. മദ്ധ്യമൻ സ്വർഗ്ഗത്തിലെത്തും. താഴ്ന്നമട്ടിലെങ്കിലും ബ്രഹ്മചര്യം അനുഷ്ഠിച്ചവൻ അടുത്ത ജന്മത്തിൽ ബ്രാഹ്മണശ്രേഷ്ഠനായി ജനിക്കും.

ബ്രഹ്മചര്യം ദുഷ്കരമായ ചര്യയാണ്. അത് എങ്ങനെ വേണമെന്നു പറയാം. ദ്വിജൻ അതിനെത്തുടർന്ന് രജസ്സിനെ അടക്കി ജീവിക്കണം. പെണ്ണിന്റെ കൊതിപ്പിക്കുന്ന കഥ കേൾക്കരുത്. പെണ്ണ് നഗ്നയായിക്കണ്ടാൽ അങ്ങോട്ടു നോക്കരുത്. അവരെയെങ്ങാനും അങ്ങനെ കണ്ടുപോയാൽ ദുർബ്ബലരായവരുടെ ഉള്ളിൽ രജോഗുണം വളരും. മനസ്സിൽ രാഗം ഉദിച്ചുപോയാൽ അതു നീങ്ങുന്നതിന്ന് കൃച്ഛ്റമായ വ്രതമെടുക്കണം. മൂന്നുദിവസം വെള്ളത്തിൽ ഇറങ്ങിനിൽക്കണം. വെള്ളത്തിൽ മുങ്ങിക്കിടന്ന് അഘമർഷണമന്ത്രം ജപിക്കണം. എന്നാൽ ഉള്ളിൽപ്പെട്ടുപോയ രജോദോഷം വെണ്ണീറായിപ്പോകും. അതാണ് സന്തതമായ ജ്ഞാനം ഉൾക്കൊള്ളുന്ന വിചക്ഷണൻ ചെയ്യേണ്ടത്. ദേഹബദ്ധനായ ആത്മാവിനെ ശമത്തിലും അമേദ്ധ്യത്തിലും ബന്ധിച്ച് ഇട്ടവനെപ്പോലെ കരുതണം. വാതം, പിത്തം, കഫം, രക്തം, തോല്, മാംസം, അസ്ഥി, ഞരമ്പുകൾ, മജ്ജ, മെയ്യ് ഇവ സിരാമാർഗ്ഗത്തിലൂടെ രസം മർത്ത്യർക്ക് ചേർക്കുന്നു. പഞ്ചേന്ദ്രിയത്തിന്റെ ഗുണം ഗ്രഹിക്കുവാൻ പത്തു ഞരമ്പുകളുണ്ട്. അവ ചേർന്ന് സൂക്ഷ്മമായ ഞരമ്പുകൾ അസംഖ്യമുണ്ട്. ഇപ്രകാരം ഈ രജസ്സ് ഒഴുകുന്ന ഞരമ്പാകുന്ന നദികൾ, ദേഹമാകുന്ന സമുദ്രത്തെ യഥാകാലം പുഴയെന്നപോലെ നിറയ്ക്കുന്നു. കരളിന്റെ നടുവിൽ ഒരു ഞരമ്പുണ്ട്. അതിനെ മനോവഹയെന്നു പറയുന്നു. മർത്ത്യർക്ക് ശരീരത്തിന്റെ എല്ലാ ഭാഗത്തുനിന്നുമായി വരുന്നതാണ് സങ്കല്പജമായ ശുക്ലം. അംഗമൊക്കെ തപിപ്പിക്കുമാറ് അതിൽപ്പറ്റി ഞരമ്പുകൾ തേജസ്സിന്റെ ഗുണം വഹിച്ച് നയനങ്ങളിൽ എത്തുന്നു. കടകോൽകൊണ്ട് കടയുന്നപോലെ ശരീരത്തിൽനിന്ന് കാമം ശുക്ലം ഉണ്ടാകുന്നു. സ്വപ്നത്തിലും മനസ്സ് സങ്കല്പജമായ രജസ്സിനെ പറ്റുന്നു. മനോവഹദേഹത്തിൽനിന്ന് സങ്കല്പജമായ ശുക്ലത്തെ പുറത്തുവിടുന്നു. മഹർഷിയായ അത്രിഭഗവാന് ശുക്ലസംഭവത്തെപ്പറ്റി നല്ലപോലെ അറിവുണ്ട്. ത്രിബീജത്തിന് ഇന്ദ്രനാണു ദേവൻ. അതുകൊണ്ട് ഇന്ദ്രിയം എന്ന പേരുണ്ടായി. ഭൂതസങ്കല്പകാരിയായ ശുക്ലത്തിന്റെ ഗതി കണ്ടവർ, രാഗംവിട്ട് ഇന്ദ്രിയനിഗ്രഹംചെയ്താൽ പിന്നെ ജനിക്കയില്ല. മോക്ഷപ്രാപ്തിയുണ്ടാകും. മനോവഹം മനസ്സാൽ ഗുണസാമ്യത്തെ പ്രാപിച്ച് ദേഹകർമ്മപ്രാണമോക്ഷം ചെയ്യുന്നവൻ ഒടുവിൽ മുക്തനാകും. ജ്ഞാനം മനസ്സിൽ ഉണ്ടാകുന്നു. മഹത്തുക്കൾക്ക് മനസ്സും ജ്യോതിസ്സായി, വിരജസ്സായി, നിത്യമായി മന്ത്രസിദ്ധമാകും. അതുകൊണ്ട് അത് അടക്കുവാൻ അനഘമായ ക്രിയ ചെയ്യണം. എന്നാൽ രജസ്സും തമസ്സും നീങ്ങി യഥേഷ്ടമായ ഗതിയെ പ്രാപിക്കും. ഒരുത്തൻ നേടുന്ന ജ്ഞാനം ജരയാൽ—കാലപ്പഴക്കത്താൽ—ദുർബ്ബലമായിത്തീരും. വിപക്വബുദ്ധി നേടുന്ന ജ്ഞാനം മനസ്സിൽ ബലമായി കാലക്രമേണ വേരുറയ്ക്കും. ദുർഗ്ഗമായ മാർഗ്ഗംപോലെ ഗുണബന്ധം വിട്ടുപോന്നവൻ ദോഷങ്ങളെ നീക്കി അമൃതത്തെ പ്രാപിക്കും."

**215. വാർഷ്ണേയാദ്ധ്യാത്മകഥനം - ശാശ്വതമായ ബ്രഹ്മോപലബ്ധിക്ക് യത്നിക്കുക** - ഭീഷ്മൻ പറഞ്ഞു: "അശുഭപര്യവസായിയായ പലതരം ഇന്ദ്രിയാർത്ഥങ്ങളിൽ താൽപര്യമുള്ള ജീവികൾ കഷ്ടപ്പെടുന്നു. അസക്തരായ മഹാത്മാക്കൾ പരസൽഗതിയേല്ക്കുന്നു. ജന്മം, മൃത്യു, ജര, വ്യാധി, ദുഃഖം, മനഃക്ലേമം ഇവയെല്ലാം കണ്ട് ബുദ്ധിമാൻ മോക്ഷത്തിന്ന് യത്നിക്കുക. പ്രശസ്തമായ തന്റെ ഉടൽകൊണ്ട് അഹങ്കാരം വെടിഞ്ഞ് മർത്ത്യൻ ശുദ്ധനാകണം. പ്രശാന്തൻ ജ്ഞാനിയായി, ഭിക്ഷുവായി, നിരീഹനായി സുഖത്തോടെ സഞ്ചരിക്കണം. അല്ലെ

ങ്കിൽ ഭൂതദയയാൽ മനസ്സ് മറ്റുള്ളവരുമായി ഒട്ടിക്കാണുന്നുണ്ടെങ്കിൽ ലോകമെല്ലാം കർമ്മഫലമാണെന്നോർത്ത് നിർമ്മമത്വം പ്രാപിക്കണം. ശുഭകർമ്മത്തേയോ, പാപകർമ്മത്തേയോ അനുസരിച്ച ഫലം ചെയ്യുന്നവൻ ഏല്ക്കും. വാക്കുകൊണ്ടും, ബുദ്ധികൊണ്ടും, കർമ്മംകൊണ്ടും, ശുഭകർമ്മമേ ചെയ്യാവൂ. അഹിംസ, സത്യവചനം, എല്ലാവരിലും ആർജ്ജവം, ക്ഷമ, മാർഗ്ഗംതെറ്റാതിരിക്കൽ, ഇവ ആർക്കുണ്ടോ, അവൻ അല്ലൽവിട്ട് സുഖിക്കും. അതുകൊണ്ട് ബുദ്ധിയോടെ സർവ്വജീവികളിലും മനസ്സുവെക്കണം. എല്ലാവരിലും ഈ പറഞ്ഞ മുഖ്യമായ ധർമ്മം അനുഷ്ഠിക്കുന്നവൻ സുഖംനല്കുന്നു. ദുഃഖമെങ്ങനെ നീക്കുവാൻ കഴിയും എന്ന് അറിയുന്ന സർവ്വജ്ഞൻ സുഖിക്കും. അതുകൊണ്ട് എല്ലാ ജീവികളിലും മനസ്സുവെക്കണം. കുറ്റംകാണരുത്, ഒന്നും കാംക്ഷിക്കരുത്, അബദ്ധം കാണിക്കരുത്, ദുഷ്ടത ചിന്തിക്കരുത്. ഇങ്ങനെയായിട്ട് സകലവിധത്തിലും യത്നിച്ച് ജ്ഞാനസമ്പാദനത്തിൽ കരൾവെക്കണം. സഫലമായ വാക്കും പ്രയത്നവുംകൊണ്ട് മനോജ്ഞമായ അതു നേടാം.

അഹിംസ്രനായി സത്യമായ വാക്കുകൾ തെറ്റുകൂടാതെ പറയുക. പാപംകൂടാതെ, പരുഷംകൂടാതെ, ക്രൂരതയില്ലാതെ, പൈശുനമല്ലാത്ത മൊഴി പറയണം. ഇപ്രകാരം അല്പം സംസാരിക്കാം. മനസ്സ് പതറാതിരിക്കണം. വാക്കിലാണ് സംസാരം നില്ക്കുന്നത്. രാഗംകൂടാതെ പറയുന്നതാണെങ്കിൽ വൃദ്ധി കൊണ്ടാടുന്നു. മനസ്സാരാ താമസക്രിയ രജസ്സുകൊണ്ട് കർമ്മത്തിൽ ചെന്നുപെടും. അവൻ ഈ ഉലകിൽ കേണ് നരകത്തിൽ പതിക്കും. അതുകൊണ്ട് മനസ്സ്, വാക്ക്, ദേഹം ഇവകൊണ്ട് ധൈര്യത്തെ പ്രാപിക്കണം. ദസ്യുക്കൾ ആത്മരക്ഷയ്ക്കായി കളവുമുതൽ എറിഞ്ഞുകളഞ്ഞ് ഓടി രക്ഷപ്പെടുന്നതുപോലെ രജസ്സ്, തമസ്സ് എന്നീ ക്രിയകളെ വിട്ട് സുഖമായ പദത്തെ സമീപിക്കുക. സർവ്വസംഗവുമറ്റ നിരീഹൻ, വിവിക്തചാരിയായവൻ, ലഘുവായി ഭക്ഷിക്കുന്നവൻ, തപസ്വി, നിയതേന്ദ്രിയൻ, ക്ലേശം ജ്ഞാനത്താൽ ദഹിപ്പിച്ചവൻ, പ്രയോഗപരൻ, ആത്മവാൻ ഈ ഗുണങ്ങൾ ഉള്ളവൻ നിഷ്പ്രചാരമനസ്സോടെ സംശയംകൂടാതെ പരമാത്മാവിൽ ചെന്നെത്തും. ധൃതിമാനും ആത്മവാനുമായവൻ നിസ്സംശയം ബുദ്ധി അടക്കണം. മനസ്സിനെ ബുദ്ധികൊണ്ട് ജയിക്കണം. വിഷയത്തെ മനസ്സുകൊണ്ട് അടക്കണം.

ഇന്ദ്രിയങ്ങളെ ജയിച്ച് മനസ്സിനെ തന്റെ അധീനത്തിൽ വെച്ചവന്റെ ബുദ്ധി പ്രകാശിക്കും. അവർ ഹർഷിച്ച് ഈശ്വരനിൽ ലയിക്കും. ഇന്ദ്രിയനിഗ്രഹംചെയ്തു ഇന്ദ്രിയങ്ങളെ അടക്കുന്നവനിൽ ബ്രഹ്മാവും പ്രസാദിച്ചുനിൽക്കും. സത്വരജസ്തമോഗുണങ്ങൾ നിശ്ശേഷം വിട്ടാൽ ബ്രഹ്മഭാവത്തെ പ്രാപിക്കും. തന്റെ യോഗപ്രഭാവം ആരും കൊട്ടിഗ്ഘോഷിക്കരുത്. അങ്ങനെയല്ലാതെ യോഗതന്ത്രം തുടങ്ങണം. യോഗാഭ്യാസി ഏതു ചെയ്താൽ തന്റെ വൃത്തിയൊക്കുമോ ആയത് പ്രവർത്തിക്കണം. ധാന്യത്തരി, പകുതി വേവിച്ച ധാന്യം, പിണ്ണാക്ക്, ചീര, യവം, വറുത്തുപൊടിച്ച യവം, ഫലമൂലങ്ങൾ, ഇവ മാറിമാറി ഭുജിക്കണം. ആഹാരനിയമം, ദേശകാലങ്ങൾ നോക്കി പരീക്ഷിച്ച് അനുവർത്തിക്കണം. പ്രവൃത്തിയനുസരിച്ച് ഭക്ഷിക്കുക.

തുടങ്ങിയതു മുടങ്ങരുത്; മെല്ലെ അഗ്നിപോലെ കത്തിക്കയറണം. വിജ്ഞാനംചേർന്ന ജ്ഞാനം അജ്ഞാനത്താൽ അപകൃഷ്ടമാകും. ദുഷ്ടൻ ആത്മജ്ഞാനം നേടുന്നില്ല. എന്തെന്നാൽ ആത്മാവ് മൂന്നു ശരീരാവസ്ഥകൾക്കും അതീതമാണെങ്കിലും അങ്ങനെയല്ലെന്ന് അവൻ കരുതുന്നു. അവയിൽ അപവർഗ്ഗജ്ഞനായി രാഗദ്വേഷങ്ങൾ വിട്ടവൻ വിമുക്തനാകുന്നു. വയസ്സ്, ജര, മൃത്യു എന്നിവ ജയിച്ച് അവൻ സനാതനമായി അക്ഷരമായി അവ്യയമായി അമൃതമായിരിക്കുന്ന ബ്രഹ്മത്തെ പ്രാപിക്കും.

**216. വാർഷ്ണേയാദ്ധ്യാത്മകഥനം - സ്വപ്നവും അതിന്റെ ഉൽപ്പത്തിക്കുള്ള കാരണവും** - ഭീഷ്മൻ പറഞ്ഞു: "നിഷ്കന്മഷമായ ബ്രഹ്മചര്യം അനുഷ്ഠിക്കുവാൻ ആഗ്രഹിക്കുന്ന യോഗി സ്വപ്നത്തിന്റെ ദോഷം നല്ലപോലെ അറിഞ്ഞ് എല്ലാവിധേനയും നിദ്രയെ ഒഴിവാക്കണം. സ്വപ്നത്തിൽ ദേഹി, രജസ്സും തമസ്സും കൂടിച്ചേർന്ന് ദേഹി, മറ്റൊരു ശരീരമെടുത്തമാതിരി നിസ്പൃഹനായി സഞ്ചരിക്കുന്നു. യോഗി എപ്പോഴും വിജ്ഞാനാഭ്യാസംകൊണ്ട്, വിജ്ഞാനാഭിനിവേശം മൂലം, ജിജ്ഞാസയ്ക്കപ്പുറമായി ആവർത്തനംമൂലം ഉണർന്നിരിക്കുന്നു. അതിനെ സംബന്ധിച്ച് ഒരു ചോദ്യത്തിന്നവകാശമുണ്ട്. എന്തുകൊണ്ടാണ് സ്വപ്നത്തിൽ സാധാരണപോലെ, വിഷയങ്ങളനുഭവിക്കുന്ന മട്ടിൽ, ദേഹി ഇന്ദ്രിയങ്ങളിൽ ലീനനായി, ദേഹമുള്ളവനെപ്പോലെതന്നെ അനുഭവത്തിൽ അറിയപ്പെടുന്നത്? സ്വപ്നത്തിലും ജാഗ്രത്തിലെന്നമട്ടിൽത്തന്നെയല്ലേ അനുഭൂതി? അതിനെന്താണു കാരണം? ശരീരം ഉള്ളവനെപ്പോലെതന്നെ എല്ലാ വിഷയാദികളും അനുഭവിക്കുന്നില്ലെങ്കിലും ഉള്ളമാതിരിയാണല്ലോ തോന്നുന്നത്. എന്താണതിനു കാരണമെന്നതാണ് ചിന്താവിഷയം.

ഈ ചോദ്യത്തിന് ഉത്തരമായി യോഗികളിൽ മഹാനായ ഹരി എന്നവൻ ചുരുക്കമായി അതിന്റെ കാരണം പറയുന്നുണ്ട്. ഹരിയുടെ ബുദ്ധിയിൽ ഉടലെടുത്ത ആ അഭിപ്രായം എത്രയും യുക്തമാണെന്നും, ശരിയാണെന്നും യോഗീശ്വരന്മാർ സമ്മതിച്ചിരിക്കുന്നു.

വിദ്വാന്മാർ പറയുന്നു: "ഇന്ദ്രിയങ്ങൾ ശ്രാന്തമാകുമ്പോൾ ദേഹധാരികളെ സ്വപ്നാവസ്ഥയിൽ കാണുന്നു. എന്നാൽ സമസ്തേന്ദ്രിയങ്ങളും നിദ്രാഭിഭൂതമായി ഭവിക്കുമ്പോൾക്കൂടി ജാഗ്രത്തും സാങ്കല്പികവും വികല്പാത്മകവുമായി മനസ്സു ലയിക്കുന്നില്ല. അപ്പോഴും സ്വപ്നം വരുന്നു. എല്ലാ ആളുകളും സ്വപ്നം വരുന്നതിന്റെ മുഖ്യകാരണം അറിയുന്നില്ല. എപ്രകാരം കാര്യസംബന്ധം ജാഗ്രത്തായ മനുഷ്യന്റെ സാങ്കല്പികമനസ്സിൽനിന്ന് ഉത്ഭവിക്കുന്നുവോ, അപ്രകാരംതന്നെ സ്വപ്നത്തിന്റെ ഭാവങ്ങളുടെ സംബന്ധം മനസ്സിന്റെകൂടെയുണ്ട്. കർമ്മങ്ങളോടും വാസനകളോടുംകൂടി പുരുഷന്റെ ജന്മജന്മാന്തരഭാവങ്ങളിലൂടെ ഉടലെടുത്ത സ്വപ്നാവസ്ഥയിൽ അനുഭവം ഉണ്ടാകുന്നു. യാതൊരു വസ്തുവിന്റെ അനുഭവം മനസ്സിൽ ഒരു പ്രാവശ്യംകൂടി ഉണ്ടാകുന്നുവോ അതു മനസ്സിൽ കർമ്മരഹിതമായി സ്ഥിതിചെയ്യുന്നു. ആത്മാവ് എല്ലാറ്റിന്റേയും ദർശനമാണ്. അതുകൊണ്ട് അവയെ എല്ലാറ്റിനേയും ഗോപനംചെയ്യപ്പെട്ട സ്ഥാനങ്ങളിൽനിന്നു വെളിയിൽ കൊണ്ടുവരുന്നു. പൂർവ്വജന്മത്തിൽ ചെയ്ത കർമ്മങ്ങൾക്കനുസൃതമായി സത്വരജസ്തമോഗുണങ്ങളിൽനിന്ന് ഏതു ഗുണത്തെ പ്രാപിക്കുന്നുവോ, ഏതു സമയത്ത് ഏതു കർമ്മങ്ങളിലൂടെ മനസ്സ് സംസ്കരിക്കപ്പെടുകയും ചെയ്യുന്നുവോ, ആ സമയത്ത് അതിൽ സൂക്ഷ്മമായ ആകാരം ഭാവനപോലെ സ്വപ്നത്തിൽ കാണുന്നു. ഇപ്രകാരം ഈ ആകാരങ്ങളുടെ ഉൽപത്തിക്കുശേഷം സത്വരജസ്തമോഗുണങ്ങളിൽ ഏതൊരു ഗുണം പൂർവ്വകർമ്മങ്ങൾമൂലം സിദ്ധിച്ചുകഴിഞ്ഞുവോ, അതു മനസ്സിൽ ഉദയംചെയ്യുകയും സുഖദുഃഖങ്ങളോടുകൂടിയ സ്വരൂപം അന്തിമപരിണാമത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. വാതം, പിത്തം, കഫം എന്നിവയിൽനിന്ന് ഉത്ഭവിച്ച ആകാരം, യാതൊരു രജോഗുണം, തമോഗുണം, അതുപോലെതന്നെ അജ്ഞാനം ഇവയ്ക്കു കാരണമായി ഭവിക്കുന്നുവോ, ആ ഗുണങ്ങളെ മനുഷ്യന് ത്യജിക്കുവാൻ കഴിയുന്നില്ല എന്നു വിദ്വാന്മാർ പറയുന്നു. പ്രസന്നവും നിർമ്മലവുമായ ഇന്ദ്രിയങ്ങളോടുകൂടെ സ്ഥിതിചെയ്തുകൊണ്ട് മനസ്സു ജാഗ്രത്തായ അവസ്ഥയിൽ ഏതേതു കല്പനകളെ ചെയ്യുന്നുവോ അവതന്നെ അതിനെ സ്വപ്നത്തിൽ കാണിക്കുന്നു. ആ സമയത്ത് ഇന്ദ്രിയങ്ങൾ തങ്ങളുടെ സ്വാഭാവികമായ ധർമ്മങ്ങളിൽനിന്നും മുക്തങ്ങളായി ഭവിക്കുന്നു. അവ ഒരുപ്രകാരത്തിലുള്ള പ്രവൃത്തിയേയും ചെയ്യുന്നില്ല. ഉപാദാനം ആകുന്നതുമൂലം മനസ്സ് എല്ലാ പ്രാണികളിലും നിർവിഘ്നമായ രൂപത്തോടുകൂടി വ്യാപിച്ചിരിക്കുന്നു. അത് ആത്മാവിന്റെ പ്രഭാവംമൂലം ഇപ്രകാരമായിത്തീരുന്നു. അതു

കൊണ്ട് ആത്മാവിനെ അറിയണം. എന്തുകൊണ്ടെന്നാൽ സമസ്തസത്വവും അവയിൽനിന്ന് ഉത്ഭവിച്ചിട്ടുള്ള വിഷയങ്ങളും ആത്മാവിൽ ഉള്ളതായി ഭവിക്കുന്നു. സുഷുപ്ത്യവസ്ഥ യാതൊരു സ്വപ്നാവസ്ഥയുടെ മാർഗ്ഗമാണോ അതിൽ മനുഷ്യന്റെ വ്യക്തമായ ശരീരം ലയത്തെ പ്രാപിക്കുന്നു. മനസ്സ് ആ ശരീരവ്യാപിയായ ആത്മാവിൽ ലയിച്ചിരിക്കുന്നു. അത് അവ്യക്തമാണ്. അധിഷ്ഠാനരൂപത്തിൽ സത്തും അസത്തുമായ പദാർത്ഥം ശോഭിക്കുന്നു. ആത്മാവിൽ പ്രവേശിച്ച മനസ്സ് എല്ലാ പദാർത്ഥങ്ങളുടേയും ആത്മാവായ രൂപം അഹങ്കാരത്തിൽ വസിക്കുന്നു. എങ്കിലും, വിദ്വാന്മാർ മനസ്സിനെ സാംസാരികപദാർത്ഥങ്ങളേക്കാൾ, അഹങ്കാരത്തേക്കാൾ, ഉത്തമമായി കരുതുന്നു. യാതൊരു യോഗജ്ഞാനം, വൈരാഗ്യം, ഐശ്വര്യം, മോക്ഷം ഇവയിൽനിന്ന് ഏതെങ്കിലും ഒരു ഉത്തമഗുണത്തെ പ്രാപിക്കുന്നതിനുവേണ്ടി മനസ്സിൽ വിചാരിക്കുന്നുവോ, ആ യോഗിയുടെ മനസ്സ് പരിശുദ്ധമായി കണക്കാക്കണം. ശുദ്ധമായ മനസ്സിൽ അല്ലെങ്കിൽ ആത്മാവിൽ, ആകാശം തുടങ്ങിയ എല്ലാ വസ്തുക്കളും ഉണ്ട്. ഇപ്രകാരമുള്ള വിഷയം മുതലായവയെ നോക്കുന്നത് ഒരുതരത്തിലുള്ള തപസ്സാണ്. ഈ തപസ്സുകൊണ്ടു മനസ്സ് സൂര്യനെപ്പോലെ അജ്ഞാനാന്ധകാരത്തെ അകറ്റിനിർത്തുന്നു. ദേവത, തപസ്സ്, അഗ്നിഹോത്രം തുടങ്ങിയ വേദോക്തമായ കർമ്മം ചെയ്യുന്നു. അസുരൻ തപസ്സിന്റെ നാശത്തെ ചെയ്യുന്ന ദർപ്പം തുടങ്ങിയ തമസ്സിന്റെ ഉപാസനയെ ചെയ്യുന്നു. അതുകൊണ്ട് രജോഗുണിയായ ദേവതയും തമോഗുണിയായ അസുരനും ജ്ഞാനസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കുന്നില്ല. സത്വഗുണം, രജോഗുണം, തമോഗുണം എന്നിവ ദേവാസുരന്മാരുടെ ഗുണങ്ങളാണ്. ഇവയിൽ സത്വഗുണം ദേവതമാരുടേയും രജോഗുണവും തമോഗുണവും അസുരന്മാരുടേയും ആണ്. യാതൊരു ശുദ്ധാന്തഃകരണത്തോടുകൂടിയ പുരുഷൻ സാത്വികഭാവങ്ങളേക്കാൾ ഉൽകൃഷ്ടവും ഉത്തമജ്ഞാനസ്വരൂപവും അമൃതവും സ്വയംപ്രകാശവും സർവ്വവ്യാപിയുമായി ബ്രഹ്മത്തെ അറിയുന്നുവോ, അവൻ പരമഗതിയെ പ്രാപിക്കുന്നു. തത്ത്വദർശിയായ പുരുഷൻ ബുദ്ധിയോടും മുക്തിയോടുംകൂടെ ഇതെല്ലാം പറയാൻ ശക്തനാകുന്നു. ഇന്ദ്രിയത്തേയും മനസ്സിനേയും ബാഹ്യവിഷയങ്ങളിൽനിന്ന് നിയന്ത്രിച്ച്, ആത്മാവിൽ ലയിപ്പിച്ച്, ബ്രഹ്മജ്ഞാനം പ്രാപിക്കാൻ അവൻ ശക്തനാകുന്നു."

**217. വാർഷ്ണേയാദ്ധ്യാത് മകഥനം – പ്രകൃതിയും പുരുഷനും തമ്മിലുള്ള ബന്ധം –** ഭീഷ്മൻ പറഞ്ഞു: "ചതുഷ്ടയത്തെപ്പറ്റി അറിയാത്തവൻ പരബ്രഹ്മത്തെപ്പറ്റിയും അറിയാത്തവനാണ്. ചതുഷ്ടയം എന്നു പറയുന്നത് സ്വപ്നം, മയക്കം, സഗുണനിർഗ്ഗുണബ്രഹ്മം, വ്യക്താവ്യക്തം (ശരീരവും, ആത്മാവും) ഇവയാണ്. വ്യക്തമായത് ശരീരമാണ്. വ്യക്തങ്ങളായ ദേഹങ്ങൾ മരണത്തിന് ഇടയാക്കുന്നതാണ്. അതുകൊണ്ട് ശരീരം എന്നു പറയുന്നു. നാരദമഹർഷി പ്രവൃത്തിയുടെ ധർമ്മമെന്തെന്നു പറഞ്ഞിട്ടുണ്ട്. എല്ലാ ചരാചരവസ്തുക്കളും ചേർന്ന അഖില ലോകവും സമസ്തസൃഷ്ടിജാലങ്ങളും പ്രവൃത്തിയെ ആശ്രയിക്കുന്നു, അവലംബിക്കുന്നു. നിവൃത്തിയുടെ ധർമ്മം വീണ്ടും അവയെ പുനരാവൃത്തിയില്ലാത്ത ബ്രഹ്മത്തിലേക്കു നയിക്കുക എന്നതാണ്. അവ്യക്തവും ശാശ്വതവുമാണ് ബ്രഹ്മം.

പ്രവൃത്തിയുടെ ലക്ഷണമെന്തെന്ന് ബ്രഹ്മാവ് പറഞ്ഞിട്ടുണ്ട്. പ്രവൃത്തിയെന്നത് വീണ്ടും വീണ്ടും ജന്മമെടുപ്പിച്ചുകൊണ്ടിരിക്കും. നിവൃത്തിയെന്നതു നേരെമറിച്ച് പരയായ ഗതിയിലെത്തിക്കും. അതായത് പുനരാവൃത്തിയില്ലാത്ത, ശാശ്വതമായ ബ്രഹ്മത്തിൽ ആത്മാവിനെ എത്തിക്കും. അതാണ് സാക്ഷാൽ മോക്ഷമെന്നു പറയുന്നത്. സത്തും അസത്തും എന്തെന്ന്, അവയുടെ ശരിയായ സ്വഭാവമെന്തെന്ന്, കൃത്യമായി തിരിച്ചറിയുവാൻ ആഗ്രഹിക്കുന്ന യോഗി, എപ്പോഴും നിവൃത്തിയിൽത്തന്നെ മനസ്സുവെക്കുന്ന യോഗി, ആ പരമമായ പദത്തിലെത്തിച്ചേരുന്നു. ഈ പരമപദം നേടുന്നതിന് ആഗ്രഹിക്കുന്നവൻ അവ്യക്തത്തേയും, പുരുഷനേയും അറിയേണ്ടതാണ്. ആ പരമസ്ഥാനം അവ്യക്തത്തിൽനിന്നും പുരുഷനിൽനിന്നും ഭിന്നമാണ്. ആ രണ്ടിനേയും കവിഞ്ഞുനില്ക്കുന്നതുമാണ്. അവയിൽനിന്ന് അതീതമാണ്, എല്ലാ ജീവികളിൽനിന്നും ഭിന്നമായി ഉയർന്നതാണ്. അതു ബുദ്ധികൊണ്ടുമാത്രം ഗ്രഹിക്കുവാൻ കഴിയുന്നു. പ്രകൃതിയും പുരുഷനും, രണ്ടും ആദിയും അന്തവും ഇല്ലാത്തതാകുന്നു. അവ രണ്ടിന്നും ലിംഗഭേദവുമില്ല. അവ വിചക്ഷണൻമാത്രം ദർശിക്കുന്നു. രണ്ടും നാശമില്ലാത്തതും നിത്യവുമാകുന്നു. എല്ലാറ്റിലും ഉപരിയായി ജീവികളിൽ വർത്തിക്കുന്നു. ഇക്കാര്യത്തിൽ രണ്ടുപേരും ഒരുപോലെയാണ്. എന്നാൽ അവ രണ്ടും ഭിന്നവുമാണ്. പ്രകൃതി സത്വരജസ്തമോഗുണങ്ങളോടു ചേർന്നതാണ്. അതും സൃഷ്ടിപരകാര്യങ്ങളിൽ ഏർപ്പെടുന്നു. ശരിയായ ക്ഷേത്രജ്ഞന്റെ (പുരുഷൻ അഥവാ ആത്മാവ്) രൂപം വ്യത്യസ്തമാണ്. പ്രകൃതി പുരുഷനിൽ നില്ക്കുന്നു. എന്നാൽ പ്രകൃതിക്ക് പുരുഷൻ അധീനനല്ല. സാധാരണ സ്വഭാവത്തിൽ അവൻ കവിഞ്ഞ്, അതീതനായി നില്ക്കുന്നു. പുരുഷനും പരമാത്മാവും- അവ രണ്ടും അജ്ഞേയമാണ്. അതുകൊണ്ട് അവയുടെ രൂപം കണ്ടെത്തുവാൻ കഴിയുകയില്ല. അവ രണ്ടും എല്ലാറ്റിൽനിന്നും അതീതമാണെന്ന് കരുതുന്നു.

ഒരുത്തൻ അവന്റെ തലയിൽ മൂന്നു ചുറ്റായി തലപ്പാവ് ചുറ്റിയാൽ അവന്റെ രൂപത്തിന്ന് മാറ്റംവന്നതായി തോന്നുന്നു. പ്രത്യക്ഷത്തിൽ അവനെ അവനാണെന്ന് അറിയാതാകുന്നു. അതുപോലെ സത്വരജസ്തമോഗുണങ്ങളാൽ ആവൃതനായ ആത്മാവിനെ തിരിച്ചറിയാൻ കഴിയുന്നില്ല. എന്നാൽ ഇപ്രകാരം ആച്ഛാദനംചെയ്യപ്പെട്ടാലും ആ ആവരണങ്ങൾമൂലം ആത്മാവ് ആത്മാവല്ലാതാകുന്നില്ല.

അതുകൊണ്ട് ഈ നാലുകാര്യങ്ങളും, നാലും കാര്യങ്ങളാൽ ആച്ഛാദിതമായാലും അവയെ ശരിയായും ഗ്രഹിക്കണം, പ്രകൃതിയും പുരുഷനും തമ്മിലുള്ള ഛായാസാമ്യം, അവ തമ്മിലുള്ള സ്വഭാവ വ്യത്യാസം, പ്രകൃതിയും ഈശ്വരനും തമ്മിലുള്ള രൂപസാമ്യം, അവരണ്ടും തമ്മിലുള്ള അന്തരം ഇവ നാലുമാണ് ആദ്ധ്യാത്മികമായി അറിയേണ്ടത്. ഇവ ശരിക്കും അറിയുന്നവൻ ഒരിക്കലും കാര്യത്തിന്റെ ശരിയായ ബോധമില്ലാത്തവനെന്ന ആക്ഷേപത്തിന്നർഹനാവുകയില്ല. പരമമായ ഗതിയെ ആഗ്രഹിക്കുന്നവൻ മനസ്സ് ശുദ്ധമാക്കണം, ആത്മസംയമനം നേടണം, മനസ്സും ശരീരവും അടക്കണം, യോഗത്തിൽ ഏർപ്പെടണം, ഫലകാംക്ഷ പാടില്ല. ശരീരംകൊണ്ടും, ഇന്ദ്രിയംകൊണ്ടും ഉഗ്രമായ തപംചെയ്യണം. നിഷ്കന്മഷമായിരിക്കണം തപസ്സ്. ഈ മൂന്നു ലോകങ്ങളും നമ്മുടെ ഉള്ളിൽ വിളങ്ങുന്ന തപസ്സിനാൽ വ്യാപ്തമാണ്.

സൂര്യനും ചന്ദ്രനും വാനിൽ ശോഭിക്കുന്നത് തപസ്സുകൊണ്ടാണ്. വ്യക്തമായി തപസ്സിന്റെ ജ്ഞാനം ലോകത്തിൽ വെളിവായി വരും. ലോകത്തിൽ പ്രസിദ്ധി തപസ്സുകൊണ്ടുണ്ടാകും. ശരിയായ തപസ്സ് എന്താണ്? രജസ്സും തമസ്സും അകറ്റുന്ന ഉൽകൃഷ്ടമായ പ്രവൃത്തിയാണ് തപസ്സ്. ബ്രഹ്മചര്യത്തോടെ അഹിംസകനായി ജീവിക്കുക എന്നതാണ് ശാരീരികമായ തപസ്സ്. വാക്കും മനസ്സും ദോഷങ്ങളിൽനിന്നു പിൻതിരിച്ച് അടക്കുക എന്നത് മാനസമായ തപസ്സാണ്. അക്കാലത്ത് വിശിഷ്ടന്മാരായ ദ്വിജന്മാരിൽനിന്ന് അന്നംവാങ്ങി കഴിക്കുന്നത് ശ്രേഷ്ഠമാകുന്നു. ആഹാരം നിയമിച്ച് കഴിക്കുകയാണെങ്കിൽ രാജസമായ പാപം വിട്ടുപോകും. അങ്ങനെ വ്രതചര്യയിൽ ജീവിക്കുന്നവന്റെ കരണങ്ങൾ വിഷയങ്ങളിൽ വെറുപ്പുള്ളതായിത്തീരും. അങ്ങനെയായാൽ അവന്റെ ജീവൻ നിലനില്ക്കുന്നതിന്ന് ആവശ്യമായ ഭക്ഷണമേ അവൻ സ്വീകരിക്കയുള്ളു. ബലം ഉള്ളിൽ വായ്ക്കുമ്പോൾ, ജ്ഞാനം സമ്പാദിക്കുമ്പോൾ, മനസ്സുകൊണ്ട് പതുക്കെ യോഗത്തിൽ പ്രവേശിക്കണം.

ഇപ്രകാരം യോഗംപ്രാപിച്ച മനസ്സാൽ ജ്ഞാനം സമ്പന്നമാകും. രജസ്സിനെ വർജ്ജിച്ച് ദേഹവാനായി ശബ്ദത്തെപ്പോലെ ചരിച്ച്, കാര്യത്തിൽ അവ്യാഹതമതിയായി വൈരാഗ്യംമൂലം പ്രകൃതിയിൽ നില്ക്കുന്നു. ദേഹംമുതൽ അപ്രമത്തനായി വർത്തിക്കുന്ന അവൻ ദേഹനാശത്തോടെ മുക്തിയെ പ്രാപിക്കും. ജീവികളുടെ ജനനമരണങ്ങൾ എപ്പോഴും അവയുടെ അവിദ്യയുടെ ഫലമായി സംജാതമാകുന്നതാണ്. ബ്രഹ്മത്തെപ്പറ്റിയുള്ള ജ്ഞാനം മനസ്സിൽ ഉദിച്ചുകഴിഞ്ഞാൽ അവനെ പ്രാപഞ്ചികജീവിതത്തിലുള്ള ആഗ്രഹം പിൻതുടരുകയില്ല. സത്യത്തിന് വിപരീതമായത് സ്വീകരിക്കുന്നവർ, അതായത് ഞാൻ എന്ന സ്വാർത്ഥത്തിൽ വിശ്വസിക്കുന്നവർ, വീണ്ടും സംസാരമാകുന്ന ജനനമരണബന്ധത്തിൽ മുഴുകുന്നു. അവർ അത് തൃപ്തികരമായി കണക്കാക്കുന്നു. സഹനശക്തികൊണ്ട് തന്റെ ശരീരം രക്ഷിക്കുകയും, പുറമെ ആകർഷിക്കുന്ന എല്ലാ വസ്തുക്കളിൽനിന്നും മനസ്സ് അറിവിന്റെ സഹായത്താൽ പിൻതിരിക്കുകയും, തങ്ങളെത്തന്നെ ഇന്ദ്രിയജ്ഞാനങ്ങളിൽനിന്നും ലോകത്തിൽനിന്നും പിൻതിരിക്കുകയും ചെയ്യുകയാൽ ചില യോഗികൾ ഇന്ദ്രിയങ്ങളെ അവയുടെ സൂക്ഷ്മത്വംമൂലം ആരാധിക്കുന്നു. യോഗികളിൽ ചിലർ, യോഗംകൊണ്ടു മനഃശുദ്ധി സമ്പാദിച്ച ചിലർ, വേദത്തിൽ പറഞ്ഞപ്രകാരം പരമാത്മാവിനെ പ്രാപിക്കുവാൻ അതിൽ പ്രതിപാദിച്ച പ്രകാരം അവ ഗ്രഹിച്ച് അനുവർത്തിക്കുകയും, ആ പരാശക്തിയെ അവലംബിക്കുകയും ചെയ്യുന്നു; മറ്റൊന്നിലും അവലംബിക്കുന്നില്ല. ഗീതാവചനത്തെ ആശ്രയിച്ച് മനസ്സിനേക്കാൾ ശ്രേഷ്ഠം ബുദ്ധിയെന്നും, ബുദ്ധിയെക്കാൾ ശ്രേഷ്ഠം ആത്മാവെന്നും, ആത്മാവേക്കാൾ ശ്രേഷ്ഠം വ്യക്തമെന്നും, വ്യക്തത്തേക്കാൾ ശ്രേഷ്ഠം അവ്യക്തമെന്നും, അവ്യക്തത്തേക്കാൾ ശ്രേഷ്ഠം പുരുഷനെന്നും (ബ്രഹ്മം) അവർ മനസ്സിലാക്കി ആ പുരുഷനെ പ്രാപിക്കുവാൻ ശ്രമിക്കുന്നു. പുരുഷനേക്കാൾ പരമായി മറ്റൊന്നുമില്ലെന്ന് അവർ വിശ്വസിക്കുന്നു.

ചിലർ ബ്രഹ്മത്തെ വിഗ്രഹങ്ങളിൽ ആരാധിക്കുന്നു. ചിലർ ബ്രഹ്മത്തെ ഗുണങ്ങളിൽ കണ്ട് ആരാധിക്കുന്നു. ചിലർ നശിക്കാത്ത തേജസ്സായി അതിനെ കണ്ട് ആരാധിക്കുന്നു. മറ്റു ചിലർ അവരുടെ പാപങ്ങൾ തപസ്സാൽ ദഹിപ്പിച്ച് അവസാനം ബ്രഹ്മത്തെ പ്രാപിക്കുന്നു. എല്ലാ മഹാത്മാക്കളും അവസാനം മോക്ഷത്തെ പ്രാപിക്കുന്നു. അവർക്കുള്ള സൂക്ഷ്മമായ വ്യത്യാസം ശാസ്ത്രദൃഷ്ടികൊണ്ട് അറിയണം. അവർ ആരാധിക്കുന്ന ധർമ്മത്തിന്റെ ഗുണഭാവങ്ങളെ മനസ്സിലാക്കുകയും വേണം. ശരീരത്തെ ആശ്രയിക്കുക എന്നതിൽ ഉപരിയായി ഉയർച്ചപ്രാപിച്ച യോഗികൾ, ലൗകികമായ എല്ലാ ബന്ധങ്ങളേയും ത്യജിച്ച യോഗികൾ യോഗത്തിൽത്തന്നെ മനസ്സ് ലയിച്ച മഹാത്മാക്കൾ മറ്റൊരുനിലയിൽ പൂർണ്ണരായി അവ്യയഭാവത്തെ പ്രാപിച്ചിരിക്കുന്നതായി അറിയണം. ബ്രഹ്മമായി പരിണമിച്ചതായി കണക്കാക്കണം. ആരുടെ ഹൃദയം ജ്ഞാനത്തിന്റെ സമ്പാദനത്തിൽത്തന്നെ മുഴുകിയിരിക്കുന്നുവോ, അവർ മൃത്യുവിൽനിന്നു വിട്ടവരായി അറിയണം. തുടർച്ചയായി എല്ലാ ബന്ധങ്ങളേയും വലിച്ചെറിയുകയാൽ അവർ ബ്രഹ്മപ്രകൃതിയോട് അടുക്കുകയും അവസാനം ആ ബ്രഹ്മത്തിൽ ചെന്നു ലയിക്കുകയും ചെയ്യുന്നു.

ഇപ്രകാരം ഏകായനമായ ധർമ്മത്തെ വേദജ്ഞന്മാർ പുകഴ്ത്തിപ്പറയുന്നു. ജ്ഞാനംപോലെ ഇപ്രകാരം ഉപാസിക്കുന്നവർ പരയായ സൽഗതിയെ നേടുന്നതാണ്. കലക്കംവിട്ട ജ്ഞാനം ആർക്ക് ഉറച്ചമട്ടിൽ ലഭിക്കുന്നുവോ, അവർ പരലോകത്തെ നേടുന്നു. യഥാബലം മുക്തരുമാകുന്നു.

ഭഗവാനും, അവ്യയനും, ദിവ്യനുമായ വിഷ്ണുവെ ഭാവം കണ്ട് ശുദ്ധരായ നിരീഹന്മാർ, ജ്ഞാനത്താൽ തർപ്പിക്കപ്പെട്ടവരുമായി പരിശുദ്ധാത്മാക്കൾ പ്രാപിക്കുന്നു. ഹരിയെ തന്നിലായി കണ്ടവരായ അവ്യയർ ഒരിക്കലും സംസാരബന്ധത്തിലേക്കു വീണ്ടും തിരിച്ചുവരികയില്ല. അവർ അക്ഷരവും, അവ്യയവുമായ സ്ഥാനത്തെത്തി സുഖിക്കുന്നതാണ്. ഈലോകസംബന്ധമായ ജ്ഞാനം ഇത്രമാത്രം ആകുന്നു. ലോകം യഥാർത്ഥത്തിൽ നിലനില്ക്കുന്നതായി മായയിൽപ്പെട്ടവർ കരുതുന്നു. മായയിൽപ്പെടാത്ത തത്ത്വജ്ഞന്മാർ ഇത് യഥാർത്ഥത്തിൽ ഉള്ളതല്ല എന്നും പറയുന്നു. വെറും ഒരു സ്വപ്നപ്രായമെന്ന് അവർ കരുതുന്നു. തൃഷ്ണയിൽപ്പെട്ടവർക്ക് ജഗത്ത് ചക്രത്തിൽ കറങ്ങുന്നമാതിരിയാണ്. താമരയുടെ തണ്ടിൽ നൂല് നില്ക്കുന്നമാതിരി തൃഷ്ണയാകുന്ന നൂൽ അനാദ്യന്തമായി ദേഹത്തിൽ എപ്പോഴും മായാബദ്ധർക്കു നില്ക്കുന്നു. വസ്ത്രത്തിൽ തുന്നൽക്കാരൻ നൂലു സൂചികൊണ്ടു കോർക്കുന്നതുപോലെ സംസാരമാകുന്ന നൂലിനെ തൃഷ്ണയാകുന്ന സൂചികൊണ്ട് സർവ്വത്ര കോർത്തിരിക്കുകയാണ്. വികാരത്തേയും, പ്രകൃതിയേയും, നിത്യനായ പുരുഷനേയും, ശരിക്ക് ആര് അറിയുന്നുവോ, അവൻ തൃഷ്ണവിട്ടൊഴിഞ്ഞവനാകും. അവൻ മോക്ഷത്തെ പ്രാപിക്കും. നാരായണഋഷി, ജഗത്തിന്റെ രക്ഷാവലംബമായ ഭഗവാൻ, ഭൂതാനുകമ്പയാൽ പ്രകാശമായ അമൃതത്തെ ഇപ്രകാരം പ്രസ്താവിച്ചു.''

**218. പഞ്ചശിഖവാക്യം – സദസദ്ഭാവം –** യുധിഷ്ഠിരൻ ചോദിച്ചു: ''ഹേ പിതാമഹാ, മോക്ഷത്തിന്റെ തത്ത്വത്തെ അറിയുന്ന മിഥിലാധിപതി സകല ഐശ്വര്യത്തേയും ത്യജിച്ച് എപ്രകാരം മുക്തനായി?''

ഭീഷ്മൻ പറഞ്ഞു: ''പൂർവ്വകാലത്ത് മിഥിലാപുരിയിലെ ജനകന്റെ വംശത്തിൽ ജനദേവൻ എന്നു പേരായ ഒരു രാജാവ് ഉണ്ടായിരുന്നു. ദേഹപാതത്തിനുശേഷം ബ്രഹ്മപ്രാപ്തിക്കുവേണ്ട അദ്ദേഹം എല്ലായ്പോഴും ചിന്തയിൽ മുഴുകി, അതിന്നനുകൂലമായ ധർമ്മാചരണത്തെ ചെയ്തുകൊണ്ടു കഴിഞ്ഞുവന്നു. അദ്ദേഹത്തിന്റെ കൊട്ടാരത്തിൽ എല്ലായ്പോഴും നൂറ് ആചാര്യന്മാർ താമസിച്ചിരുന്നു. അവർ ആശ്രമധർമ്മസ്ഥനായ രാജാവിന്ന് ഉപദേശം കൊടുക്കുകയും ചെയ്തിരുന്നു. ആ ആചാര്യന്മാരിൽ അന്യോന്യം ശാസ്ത്രാർത്ഥംകൂടി ചർച്ച ചെയ്തിരുന്നു. ശാസ്ത്രാർത്ഥത്തിന്റെ വിഷയം ഉണ്ടായിരുന്നു. 'ശരീരം നശിച്ച ശേഷം എല്ലാറ്റിന്റേയും നാശം സംഭവിക്കുന്നു. അഥവാ മരണത്തിന്നുശേഷം പുനർജ്ജന്മം എടുക്കുന്നു. ആത്മാവിന്റെ സ്വരൂപമെന്താണ്?' പക്ഷേ, ജനദേവരാജാവിന്ന് ആ ആചാര്യന്മാരുടെ ശാസ്ത്രാർത്ഥത്തിൽ സന്തോഷം ഉണ്ടായിരുന്നില്ല.

ഒരു ദിവസം കപിലനന്ദനനായ പഞ്ചശിഖൻ എന്നു പേരായ ഒരു മഹർഷി മിഥിലാപുരിയിൽ ചെന്നു. പഞ്ചശിഖൻ മോക്ഷധർമ്മത്തെ പൂർണ്ണമായും അറിയുന്നവനായിരുന്നു. അദ്ദേഹം സുഖദുഃഖങ്ങളിൽനിന്നു മുക്തനായിരുന്നു. അദ്ദേഹത്തിന്നു ധർമ്മത്തിൽ യാതൊരുവിധ സംശയവും ഉണ്ടായിരുന്നില്ല. പണ്ഡിതന്മാർ അദ്ദേഹത്തെ ഋഷിശ്രേഷ്ഠനായി കണക്കാക്കി. മനുഷ്യരിൽ സ്വാഭാവികമായി ഏതൊരു പ്രവൃത്തികൾ ഉണ്ടോ, അവയൊന്നും ഈ മഹർഷിയിൽ ഉണ്ടായിരുന്നില്ല. അദ്ദേഹം ആഗ്രഹിച്ച ദിക്കിൽ താമസിക്കുകയും, ദുർല്ലഭമായ ഉപദേശം ജനങ്ങൾക്കു കൊടുക്കുകയുംചെയ്തു. ജനങ്ങൾ സാംഖ്യശാസ്ത്രവാദിയും പണ്ഡിതനുമായ കപിലനെ പ്രജാപതിയും പരമർഷിയുമായി കരുതി. അവർ അദ്ദേഹത്തെ പഞ്ചശിഖന്റെ രൂപത്തിൽ ഭ്രമണംചെയ്തിരുന്നു. ആസുരി എന്ന ഋഷിക്ക് പഞ്ചശിഖൻ പ്രധാന ശിഷ്യനായിരുന്നു. പഞ്ചശിഖൻ ചിരഞ്ജീവിയായി വിളിക്കപ്പെടുന്നു. അദ്ദേഹം ഒരിക്കൽ മാനസികയജ്ഞം ചെയ്തുകഴിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ആ മാനസികയജ്ഞം ആയിരം കൊല്ലങ്ങൾ ധ്യാനിക്കുന്നതായിരുന്നു. അവൻ വളരെ ദൃഢമായ മനസ്സോടുകൂടിയവനായിരുന്നു. അവന്നു ബ്രഹ്മപ്രാപ്തി നേടുവാൻ യജ്ഞത്തിന്റെയും വിധിയുടെയും പാലനം ശാസ്ത്രോക്തമായ വിധാനത്തിലൂടെ ചെയ്തിരുന്നു. ആത്മാവ്, അന്നമയം, പ്രാണമയം തുടങ്ങി അഞ്ചു കോശങ്ങളാൽ ആവരണംചെയ്യപ്പെ

ട്ടിരിക്കുന്നു. ആ കോശങ്ങളെ അവർ അറിഞ്ഞിരുന്നു. ബ്രഹ്മോപാസനാ സംബന്ധിയായ പഞ്ചകർമ്മങ്ങളിൽ അവൻ നിരതനായിരുന്നു, അവൻ ശമദമാദികളായ പഞ്ചഗുണങ്ങളോടുകൂടിയവനായിരുന്നു. അതുകൊണ്ടുതന്നെ അവൻ പഞ്ചശിഖനെന്ന പേരിൽ പ്രസിദ്ധനായിത്തീർന്നു.

പഞ്ചശിഖൻ ഒരു ദിവസം സാംഖ്യമതവാദികളായ മുനിമാരുടെ അടുക്കൽ പോയി, അവരോട് പരമാർത്ഥപ്രാപ്തിയുടെ വിഷയത്തിൽ ചോദ്യം ചോദിച്ചു. ഒരിക്കൽ പഞ്ചശിഖന്റെ ഗുരുവായ ആസുരികൂടി ഇതേ പ്രശ്നം തന്റെ ഗുരുവിനോടു ചോദിച്ചു. ഗുരുവിന്റെ ഉപദേശംകൊണ്ടും തന്റെ തപോബലംകൊണ്ടും ആസുരി ശരീരത്തിന്റെയും ആത്മാവിന്റെയും സംബന്ധത്തെ മനസ്സിലാക്കി അദ്ദേഹം ദിവ്യദൃഷ്ടിയെ പ്രാപിച്ചു. ഒരു ദിവസം ഋഷിമണ്ഡലത്തിൽ ആസുരി ഏകാക്ഷരരൂപവും അവിനാശിയുമായ ബ്രഹ്മത്തിന്റെ വർണ്ണനയെ കൊടുത്തിരുന്നു. ആസുരിക്ക് പഞ്ചശിഖൻ ശിഷ്യനായി. പഞ്ചശിഖനെ കപില എന്നു പേരായ ഒരു ബ്രാഹ്മണിയാണ് മുലകൊടുത്തു വളർത്തിയത്. ആ ബ്രാഹ്മണി ആസുരിമഹർഷിയുടെ ഭാര്യയായിരുന്നു. ഇതുകൊണ്ട് പഞ്ചശിഖനെ ജനങ്ങൾ കപിലാനന്ദൻ എന്നു വിളിച്ചുവന്നു. പഞ്ചശിഖന് ബ്രഹ്മത്തിൽ പൂർണ്ണമായ ശ്രദ്ധയുണ്ടായിരുന്നു. കപിലേയന്റെ ഈ വൃത്താന്തം ഹേ ധർമ്മരാജാവേ, മാർക്കണ്ഡേയമുനി എന്നെ കേൾപ്പിച്ചുതന്നു. സർവ്വധർമ്മജ്ഞനും അപ്രകാരം ധർമ്മാത്മാവുമായ പഞ്ചശിഖൻ ജനകന്റെ അടുക്കലേക്കു പോയി. അദ്ദേഹത്തിന്റെ അടുക്കൽച്ചെന്ന് അറിയിച്ചു. ജനകന്ന് സകല ആചാര്യന്മാരിലും തുല്യമായ ബഹുമാനമുണ്ടായിരുന്നു. അപ്പോൾ അദ്ദേഹം ജനകരാജാവിന്ന് ഉത്തമമായ ജ്ഞാനം കൊടുക്കുകയും, എല്ലാ ആചാര്യന്മാരേയും യുക്തിയുക്തമായ വാഗ്വിലാസംകൊണ്ടു മോഹിപ്പിക്കുകയും ചെയ്തു. കാപിലേയമുനിയിൽനിന്ന് ജ്ഞാനോപദേശം കേട്ട് ജനകരാജാവ് അദ്ദേഹത്തിൽ പ്രസാദിച്ച് മറ്റ് എല്ലാ ആചാര്യന്മാരേയും വിട്ട് അദ്ദേഹത്തെത്തന്നെ അനുയായിയാക്കി. അങ്ങനെ അദ്ദേഹം ജ്ഞാനോപദേശത്തിന്ന് എല്ലാ പ്രകാരത്തിലും അധികാരിയും അഭിവാദനശീലനുമായ ജനകരാജാവിന്ന് മോക്ഷധർമ്മങ്ങൾ (സാംഖ്യശാസ്ത്രാനുസൃതമായി) ഉപദേശിച്ചു. 'പിന്നീട് ജന്മമെടുക്കുന്നത് വലിയ ശോകപൂർണ്ണമായ കാര്യമാണ്. എന്തുകൊണ്ടെന്നാൽ, യജ്ഞം, യാഗം തുടങ്ങിയ കർമ്മങ്ങളുടെ ഫലം നശിക്കുന്നതാകുന്നു; അതുകൊണ്ട് ശോകത്തിന്ന് ഇവ കാരണങ്ങളാണ്; അതു മനസ്സിലാക്കി ഇവയെ ഉപേക്ഷിക്കുന്നതിന്ന് പഞ്ചശിഖൻ രാജാവിനെ ഉപദേശിച്ചു. അദ്ദേഹം പറഞ്ഞു: 'ഈ ജഗത്തുമുതൽ ബ്രഹ്മലോകംവരെ സമസ്തലോകവും നാശത്തിന്നു വിധേയമാണ്, ദുഃഖത്തിന്നു കാരണവുമാണ്. അതുകൊണ്ട് ഈ ലോകത്തെ മുഴുവനും പ്രാപിക്കുന്നതിന്നുള്ള ആഗ്രഹത്തെ ത്യജിച്ചുകൊള്ളണം. ഏതൊരു ഫലപ്രാപ്തിക്കുവേണ്ടി ജനങ്ങൾ ധർമ്മം ആചരിക്കുന്നുവോ, ഏതൊന്നിന്നുവേണ്ടി പുണ്യഫലത്തിന്റെ ആവശ്യകത മനസ്സിലാക്കുകയും ചെയ്യുന്നുവോ, അത് ഇപ്രകാരമല്ല എന്ന് അറിയണം. എന്തുകൊണ്ടെന്നാൽ, അത് നാശമുള്ളതും, ചഞ്ചലവും അനിശ്ചിതവുമാണ്.' നാസ്തികന്മാർ പറയുന്നു: 'പ്രത്യക്ഷമായി ദേഹത്തിന്നു നാശമുള്ളതായി കാണുന്നു. അതുകൊണ്ടുതന്നെ ദേഹത്തിൽനിന്ന് ആത്മാവിനെ ഭിന്നമായ പദാർത്ഥമായി കണക്കാക്കുന്നവരായ ശാസ്ത്രത്തിന്റെ അനുയായികൾ തോല്പിക്കപ്പെടുന്നു,' എന്ന്. അവർ പറയുന്നത് ഇപ്രകാരമാണ്: ആത്മാവിന്റെ അഭാവമാണ് മൃത്യു. ശരീരത്തിന്ന് ക്ലേശമുണ്ടാകൽ, വാർദ്ധക്യമുണ്ടാകൽ, രോഗമുണ്ടാകൽ തുടങ്ങിയ ശാരീരികമായ ദശാവിശേഷങ്ങൾ, മാറ്റങ്ങൾകൂടി, മൃത്യുവിന്നു സമാനമാണ്. പക്ഷേ, ഈ ലോകത്തിൽ ഏതൊരു വസ്തു ഇല്ലയോ അതിന്റേയുംകൂടി അസ്തിത്വം പറയുകയാണെങ്കിൽ രാജാവ് ജരാനരയില്ലാത്ത അമരനാണെന്നു പറയേണ്ടിവരും. അത് സത്യമല്ല. ഏതൊരു വസ്തുവിന്ന് അസ്തിത്വം ഉണ്ടോ ഇല്ലയോ, ഏതൊരു വസ്തുവിന്റെ അസ്തിത്വം അതില്ലാതെ കണക്കാക്കപ്പെടുകയും ചെയ്യുന്നുവോ, എങ്ങനെയാണ് അതേപ്പറ്റി മനുഷ്യൻ ഒരു തീരുമാനത്തിലെത്തേണ്ടത്? പ്രത്യക്ഷപ്രമാണമാണ് അനുമാനവും ശാസ്ത്രപ്രമാണത്തിന്റെ മൂലവും. പ്രത്യക്ഷപ്രമാണംകൊണ്ട് ശാസ്ത്രപ്രമാണങ്ങളെ ഖണ്ഡിക്കാവുന്നതാണ്. എന്നാൽ അനുമാനപ്രമാണമാകട്ടെ കാര്യമായി ഒന്നും സാധിക്കുന്നില്ല തന്നെ. ദേഹത്തിൽനിന്ന് ഭിന്നമായി സ്വതന്ത്രമായ ആത്മാവ് ഇല്ല. അനുമാനി പ്രമാണത്തിലൂടെ പ്രവൃത്തി ചെയ്യുന്നത് വ്യർത്ഥമാണ്. വിത്തിൽ പത്രം, പുഷ്പം, ഫലം, തൈയ് ഇവ ഉണ്ടാകുന്നതിനുള്ള ശക്തി ഉണ്ട്. പുല്ലും വെള്ളവും പശു സ്വീകരിക്കുന്നു; അതിൽ നിന്നുതന്നെ പാൽ, നെയ്യ് തുടങ്ങിയവ ലഭിക്കുന്നു. ഇവ അതിന്റെ മൂലകാരണമായ രൂപത്തിൽനിന്നു ഭിന്നമാകുന്നു. വ്യത്യസ്ത ഭാവത്തിലുള്ള വസ്തുക്കൾ ജലത്തിൽ ദോലനം ചെയ്താൽ അവ മൂലകാരണത്തിൽനിന്നു ഭിന്നമായ ഉല്പന്നങ്ങൾ ഉണ്ടാക്കുന്നു. ഇതുപോലെതന്നെ വീര്യത്തിൽനിന്ന് ശരീരം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവയോടുകൂടിയ അതിന്റെ ഗുണങ്ങളെ ഉണ്ടാക്കുന്നു. സൂര്യകാന്തക്കല്ല് എപ്പോൾ സൂര്യന്റെ കിരണങ്ങളെ സ്പർശിക്കുന്നുവോ അപ്പോൾ അതിനുകൂടി അഗ്നി ഉണ്ടാകുന്നു. ഏതെങ്കിലും ഒരു ഖനിജവസ്തു അഗ്നിയിൽ തപിപ്പിക്കപ്പെട്ടാൽ ജലസ്പർശം ഉണ്ടാകുന്നു. അതു ജലത്തെ പുറംതള്ളുന്നു. ഇതുപോലെ ജഡം, ശരീരം, മനസ്സ്, സ്മൃതി എന്നീ ഗുണങ്ങളുടെ ഉൽപ്പത്തി വിഷയത്തിൽക്കൂടിയാണ് എന്നു മനസ്സിലാക്കണം. എപ്രകാരം കാന്തക്കല്ല് ലോഹങ്ങളെ അതിന്റെ അടുക്കലേക്ക് ആകർഷിക്കുന്നുവോ അപ്രകാരംതന്നെ ഇന്ദ്രിയങ്ങളുടെ ദമനം മനസ്സുവഴി നടത്തുന്നു. നാസ്തികന്മാരുടെ ഈ യുക്തികൾ മിഥ്യകളാണ്. എന്തുകൊണ്ടെന്നാൽ ചൈതന്യത്തിന്റെ അഭാവത്തിൽ ശരീരം നിശ്ശേഷ്ടമായി ഭവിക്കുന്നു. മൃത്യുകാലത്തിൽ ശരീരത്തിന്റെ കൂടെ ചൈതന്യത്തിന്നു നാശം സംഭവിക്കുന്നില്ല. അതുകൊണ്ട് ഈ കാര്യം മനസ്സിലാക്കണം. ശരീരം ആത്മരൂപമല്ല. ശരീരത്തെ സചേഷ്ടമാക്കുന്ന ആത്മാവ് ശരീരത്തിൽനിന്നു ഭിന്നമായ ഒരു പദാർത്ഥമാണ്. ശരീരവും ആത്മാവും ഒരു പദാർത്ഥമാണെങ്കിൽ ഒരേസമയം രണ്ടിന്റെയും അഭാവം സംഭവിക്കുമായിരുന്നു. എന്നാൽ അപ്രകാരം സംഭവിക്കാതെ മൃത്യുവിനുശേഷം മനുഷ്യന്റെ മൃതശരീരം എത്രയോ നേരം വേർതിരിഞ്ഞുകിടക്കുന്നതായി കാണപ്പെടുന്നു. എന്നാൽ ആ ചൈതന്യപദാർത്ഥം കാണപ്പെടുന്നില്ല. നാസ്തികന്മാരുടെ മതം ഖണ്ഡിക്കുന്നതിന്ന് ഇത് ഒരു യുക്തിയാണ്. അവരുടെ മതമനുസരിച്ച് കർമ്മം നഷ്ടമാകുന്നു. ഈ കാരണങ്ങളെക്കൊണ്ടു ജഡം ശരീരത്തിന്റെ സിദ്ധിയാണ് എന്നു വരുന്നു. അജഡമായ—അമൂർത്തമായ— ആത്മാവിന്റെയും മൂർത്തമായ ജഡത്തിന്റെയും ഏകത്വം മനസ്സിലാക്കാൻപറ്റാത്തതാണ് (അതു തെറ്റാണ്).

ഇനി ബൗദ്ധമതം കേട്ടാലും: അതിൽ ഇങ്ങനെ പറയുന്നു. അജ്ഞാനം, കർമ്മവാസന, ലോഭം, മോഹം തുടങ്ങിയ ദോഷങ്ങൾകാരണമാണ് പുനർജ്ജന്മമുണ്ടാകുന്നത് എന്നാണ്. അവർ പറയുന്നു. അവിദ്യ ക്ഷേത്രമാണ് (ആത്മാവ്). എപ്രകാരം ഭൂമിയിൽ ബീജം മുളയ്ക്കുന്നുവോ അതുപോലെ കർമ്മവും ക്ഷേത്രത്തിൽ മുളയ്ക്കുന്ന ബീജമാണ്. ബീജത്തെ ക്ഷേത്രത്തിൽ മുളപ്പിക്കുന്നത് ജലമാണ് (ആഗ്രഹം). എത്രകാലം ഇന്ദ്രിയഗോചരമല്ലാത്ത അവിദ്യ ശരീരത്തിൽ സ്ഥിതിചെയ്യുന്നു. ഒരു ശരീരം നശിച്ചാൽ മറ്റൊന്ന് അതിൽനിന്നും ഉണ്ടാകും. ജ്ഞാനമാകുന്ന തീയിൽ അവിദ്യ നശിക്കുന്നതുവരെ ഈ പ്രക്രിയ തുടരും. ജ്ഞാനം (അസ്തിത്വം) ഇല്ലാതാക്കി, വ്യക്തി, നിർവ്വാണമടയുന്നു. അപ്പോൾ ദേഹത്തിന്ന് നാശം സംഭവിക്കുന്നു. ഇതിനെത്തന്നെയാണു ബൗദ്ധജനങ്ങൾ നിർവ്വാണം എന്ന് പറയുന്നത്.

ഈ മതം * ശരിയല്ല. എന്തുകൊണ്ടെന്നാൽ ഏതെങ്കിലും പ്രാണിക്ക് ഇപ്രകാരം ജന്മം ഉണ്ടായതായി കണക്കാക്കിയാൽ അത് പുണ്യപാപങ്ങൾ കാരണം സ്വരൂപസങ്കല്പങ്ങളിൽനിന്ന്

** ബുദ്ധന്റെ കാലത്തോ അതിന്നുശേഷമോ എഴുതിച്ചേർക്കപ്പെട്ടതാകാം.*

ഭിന്നമാണെങ്കിൽ, ആ പ്രാണിക്ക് അതിന്റെ പൂർവ്വജന്മത്തിന് സാദൃശ്യം ഉണ്ട് എന്നു പറയുവാൻ കഴിയും? അതുകൊണ്ട് ഇതിൽനിന്ന് പ്രാണികൾക്കു പുനർജന്മത്തിൽ സാദൃശ്യം ഇല്ല എന്നതുതന്നെയാണ് അനുമാനിക്കാവുന്നത്. മാത്രമല്ല, പുനർജ്ജന്മം കിട്ടിയവൻ കഴിഞ്ഞ ജന്മത്തിലുണ്ടായവനിൽനിന്ന് വ്യത്യസ്തനാണെങ്കിൽ, അവനു ദാനങ്ങളും സൽക്കർമ്മങ്ങളും ചെയ്യുവാനും ജ്ഞാനം സമ്പാദിക്കുവാനും എങ്ങനെ താല്പര്യമുണ്ടാകും? എന്തെന്നാൽ, അവൻ ചെയ്യുന്നതെല്ലാം ഏതോ കാലത്ത് ഉണ്ടായിരുന്ന വേറൊരുത്തനുവേണ്ടിയുള്ളതാകുകയില്ലേ? ഈ സിദ്ധാന്തമനുസരിച്ച് ഒരു ആത്മാവ് ധർമ്മം ചെയ്യും; അതിന്റെ ഫലം മറ്റൊന്ന് അനുഭവിക്കും; പൂർവ്വജന്മത്തിൽ ഒരാൾ ചെയ്ത ഒരു ദുഷ്കർമ്മത്തിൽനിന്ന് ഈ ജന്മത്തിൽ മറ്റൊരു പ്രാണിയെ ദുഃഖിയായി കാണപ്പെടും; മറിച്ചും. ഈ ലോകത്തിൽ കാണപ്പെടുന്നകാര്യങ്ങളെ അടിസ്ഥാനമാക്കി കാണപ്പെടാത്ത കാര്യങ്ങൾ ഊഹിച്ചെടുക്കാവുന്നതാണ്. വ്യത്യസ്തമായ പ്രജ്ഞ. വിഭിന്നമായ ചേതന, ജന്മങ്ങളോരോന്നിലും ഉണ്ടാകുമെന്ന് ഇവർ സിദ്ധാന്തിക്കുന്നു. ഇങ്ങനെ വിഭിന്നങ്ങളും വ്യത്യസ്തങ്ങളുമായ ചേതനകൾ വിവിധജന്മങ്ങളിൽ ഉണ്ടാകുമെന്നു പറയുന്നതിൽ അർത്ഥമില്ല. അത് വൈരുദ്ധ്യാത്മകവുമാണ്. എന്തെന്നാൽ, പൂർവ്വജന്മത്തെ സംബന്ധിച്ച വിജ്ഞാനം ശരീരം നശിക്കുന്ന സമയംവരെ നിലനില്ക്കുന്നു. പ്രജ്ഞ ക്ഷണികമാണ്; ശാശ്വതമല്ല; ശരീരം നശിക്കുന്നതുവരെ മാത്രം അതു നിലനില്ക്കും. അത് മറ്റൊന്നിന്റെ ഉത്പത്തിക്ക് കാരണമായി ഭവിക്കുന്നില്ല. ആദ്യത്തെ വിജ്ഞാനത്തിന്റെ നാശത്തെ രണ്ടാമത്തെ വിജ്ഞാനത്തിന്റെ ഉത്പത്തിക്ക് കാരണമായി കണക്കാക്കിയാൽ ഒരു മൃതശരീരത്തിൽനിന്ന് മറ്റേ ശരീരത്തിന്റെ ഉത്പത്തികൂടി ഉണ്ടാവുന്നതായി കണക്കാക്കേണ്ടിവരും. അവരുടെ നിർവ്വാണ സിദ്ധാന്തത്തിന്നു മറ്റൊരു ദോഷംകൂടിയുണ്ട്. അതായത് ആ സിദ്ധാന്തപ്രകാരം നിർവ്വാണം (നാശം) ഋതുക്കൾപോലെ, കൊല്ലങ്ങൾ, മാസങ്ങൾ, യുഗം, ചൂട്, തണുപ്പ് എന്നിവപോലെയോ അല്ലെങ്കിൽ ഇഷ്ടാനിഷ്ടപദാർത്ഥങ്ങൾപോലെയോ എന്നും സംഭവിച്ചുകൊണ്ടിരിക്കുന്ന ഒരു പ്രതിഭാസമായിവരും. ഈ ദോഷത്തെ മറികടക്കാൻ അവർ പറയുന്ന വാദം ഇതാണ്: സ്ഥിരമായി ആത്മാവുണ്ട്; അതിൽ വേറെ വേറെ പ്രജ്ഞ വന്നു ചേരുന്നു, എന്ന്. ഈ വാദവും വൈരുദ്ധ്യാത്മകമാണ്; എന്തെന്നാൽ ഈ സിദ്ധാന്തപ്രകാരം സ്ഥിരമായ ആത്മാവും ജരാനരകളും മരണവും കാരണം ക്ഷീണിച്ചുനശിച്ചുപോകും എന്നുവരുന്നു— താങ്ങുനശിച്ചാൽ വീടു വീഴുന്നതുപോലെ. ജ്ഞാനം, ഇന്ദ്രിയങ്ങൾ, മനസ്സ്, വായു, രക്തം, മാംസം, ഇവയെല്ലാം നശിക്കുകയും മൂലധാതുവിൽ ലയിക്കുകയും ചെയ്യും. അതല്ല, അനന്തമായ ഒരു ആത്മാവാണ് ഉദ്ദേശിക്കുന്നതെങ്കിൽ, അതിലും അർത്ഥമില്ല; എന്തെന്നാൽ ദാനധർമ്മത്തിന്റെ ഫലം അതിനു ലഭിക്കുകയില്ല. അപ്പോൾ വേദവാക്യവും ലോകവ്യവഹാരവും നിഷ്ഫലമായി ഭവിക്കും എന്തെന്നാൽ ബുദ്ധിയും പ്രജ്ഞയും ആത്മാവിൽനിന്നും വിമുക്തമായതുകൊണ്ട് സൽക്കർമ്മങ്ങളുടേയും വേദാദ്ധ്യയനത്തിന്റേയും ഫലം ആർക്കും കിട്ടാതെപോകുന്നു. ഇത്തരം ഊഹങ്ങൾ സ്വാഭാവികമായും പൊന്തിവരുന്നു. ഏതാണ് ശരിയെന്ന് അറിയില്ല. ഓരോരുത്തരും ഓരോരീതി ചിന്തിച്ചു പിൻതുടരുന്നു. അങ്ങനെ എല്ലാവരും കഷ്ടത്തിലാവുന്നു; അങ്ങനെ സദുദ്യമത്താലും ചീത്ത ഉദ്യമത്താലും ഇത്തരം സിദ്ധാന്തങ്ങൾ മനുഷ്യനെ നേരായ മാർഗ്ഗത്തിലെത്തിക്കയില്ല. ഏതുപ്രകാരത്തിൽ ആനക്കാരൻ ആനയെ സന്മാർഗ്ഗത്തിൽ നയിക്കുന്നുവോ, അതുപോലെതന്നെ വേദവും മനുഷ്യനെ സന്മാർഗ്ഗത്തിലേക്കു നയിക്കുന്നു. അനേകം ശുഷ്കമായ ജ്ഞാനമുള്ളവർ മനസ്സിനെ സുഖിപ്പിക്കുന്ന അനേകം പദാർത്ഥങ്ങളെ മോഹിക്കുന്നു. എന്നാൽ അവർക്ക് ആ പദാർത്ഥങ്ങളിൽനിന്ന് ദുഃഖമാണ് ഉണ്ടാകുന്നത്. അതുമാത്രമല്ല ഈ ജനങ്ങൾ പരാധീനന്മാരായി സുഖപ്രാപ്തികൂടാതെ മരിച്ചുപോകുന്നു. നിശ്ചയമായും നാശമുണ്ടാകുന്ന ശരീരത്തേയും, അനിശ്ചിതമായ ജീവനേയും ധരിക്കുന്ന പുരുഷന്ന് തന്റെ ശരീരത്തിൽ നിന്ന് ഭിന്നമായ ഭാര്യാപുത്രാദികളിൽനിന്നു എന്തു പ്രയോജനമുണ്ട്? യാതൊരു പ്രയോജനവുമില്ല. ഏതൊരു പുരുഷൻ ക്ഷണത്തിൽ ഇവയെല്ലാം ഉപേക്ഷിച്ച് പൊയ്ക്കളയുന്നുവോ, അവനെ മരണത്തിന്നുശേഷം പുനർജ്ജന്മം പിടികൂടുന്നില്ല. പൃഥ്വി, ആകാശം, ജലം, അഗ്നി, വായു എന്നിവ എല്ലായ്പോഴും ശരീരത്തിന്റെ രക്ഷയെ ചെയ്യുന്നു. യാതൊരു കൂട്ടർ ഇപ്രകാരമുള്ള ശരീരത്തെ സ്നേഹിക്കും? വാസ്തവത്തിൽ നാശവാനായ ശരീരത്തിൽ യാതൊരുതരത്തിലുള്ള ആനന്ദവും കാണുന്നില്ല.'

കപടരഹിതമായ പരമകല്യാണകാരിയായ ആത്മജ്ഞാനം ഉണ്ടാക്കുന്ന ഈ വചനങ്ങൾ കേട്ടുകൊണ്ട് ജനകരാജാവ് വളരെ അത്ഭുതപ്പെട്ടു. അദ്ദേഹം വീണ്ടും ഒന്ന് ചോദിക്കുവാൻ ഒരുങ്ങി."

**219. പഞ്ചശിഖവാക്യം – പുനർജ്ജന്മവും മോക്ഷവും –** ഭീഷ്മൻ പറഞ്ഞു: "ഹേ ധർമ്മരാജാവേ! പഞ്ചശിഖൻ ജനദേവരാജാവിന് ഈ ഉപദേശം കൊടുത്തപ്പോൾ അദ്ദേഹം വീണ്ടും ചോദിച്ചു."

ജനകൻ പറഞ്ഞു: "മരണത്തിന്നുശേഷം പ്രാണികൾക്കു ജ്ഞാനമില്ലെങ്കിൽ ജ്ഞാനവും അജ്ഞാനവും തമ്മിലുള്ള വ്യത്യാസമെന്താണ്? ജ്ഞാനത്താൽ എന്തു നേടുന്നു? അജ്ഞാനത്താൽ എന്തു നഷ്ടപ്പെടുന്നു? ഹേ ദ്വിജശ്രേഷ്ഠാ! മോക്ഷത്തിന്റെ സ്വരൂപം ഇതാണെങ്കിൽ, ധർമ്മം, കർമ്മം, യമം, നിയമം, എന്നിവയുടെ ഫലം നശിക്കുന്നു. ശ്രദ്ധ, അശ്രദ്ധ എന്നാൽ എന്താണ്? മോക്ഷം എന്നത് ഇന്ദ്രിയസുഖം നൽകുന്ന പദാർത്ഥങ്ങളിൽനിന്നുമുള്ള മോചനമാണെങ്കിൽ മനുഷ്യൻ എന്തിനു കർമ്മംചെയ്യുന്നു? ഈ വിഷയത്തിൽ എന്താണോ നിശ്ചിതമായ മതം, അത് അങ്ങ് പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "രാജാവിനെ അന്ധകാരാച്ഛാദിതമായ മട്ടിൽ, ഭ്രമത്തിൽ നിമഗ്നനായ രോഗിയെപ്പോലെ കണ്ടിട്ട് പഞ്ചശിഖൻ വീണ്ടും തന്റെ വാക്കുകളെ ശാന്തമാക്കി പറഞ്ഞു:

രാജാവേ, മോക്ഷത്തിന്നു നാശമില്ല. മോക്ഷത്തിന് അസ്തിത്വം പോലുമില്ല. അത് മറ്റൊരു രീതിയിലുള്ള അസ്തിത്വവുമല്ല. നമുക്ക് ഈ സമാഹാരം കേവലം ശരീരത്തിന്റേയും ഇന്ദ്രിയത്തിന്റേയും മനസ്സിന്റേയും സഞ്ചയമായി കാണപ്പെടുന്നു. ഇവയ്ക്കെല്ലാറ്റിനും വേറെ വേറെ അസ്തിത്വമുണ്ട്. എങ്കിലും ഇവ അന്യോന്യം ആശ്രയിച്ച് കർമ്മത്തെ ചെയ്യുന്നു. അഞ്ചു ധാതുക്കളിൽനിന്ന് ഈ ശരീരം ഉത്ഭവിച്ചിരിക്കുന്നു. ശരീരത്തിന്റെ സംഘടനയിൽ ആകാശം, വായു, അഗ്നി, ജലം, പൃഥ്വി ഇങ്ങനെ അഞ്ചു ഭൂതങ്ങൾ സ്വാഭാവികമായി ഒരിടത്തു ചേരുന്നു. യഥാസമയം സ്വാഭാവികമായും ഇവ അഞ്ചും വേറെ വേറെയും സ്ഥിതിചെയ്യുന്നു. ആകാശം, വായു, തേജസ്സ്, ജലം, പൃഥ്വി ഇവ ഒന്നിച്ചുചേർന്ന് ശരീരം ഉണ്ടാക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ശരീരം ഏതെങ്കിലും വേറിട്ടുള്ള തത്ത്വമൊന്നുമല്ല. ജ്ഞാനം, ജഠരാഗ്നി, പ്രാണവായു എന്നിവയുണ്ട്. അതുതന്നെയാണ് പ്രമാണം എന്നു പറയപ്പെടുന്നത്. അതുതന്നെയാണ് വായു. ഇവ മൂന്നുമാണ് കർമ്മത്തിന്റെ സംഗ്രഹമായി പറയപ്പെടുന്നത്. ഇന്ദ്രിയങ്ങൾ അവയുടെ ശബ്ദസ്പർശാദി വിഷയങ്ങളും ഈ വിഷയങ്ങളെ പ്രകാശിപ്പിക്കുന്ന വൃത്തികളും ചേതന, മനസ്സ്, പഞ്ചപ്രാണം, വായു, ജഠരാഗ്നിയിൽനിന്ന് ഉത്ഭവിച്ച രസം, ധാതു ഇവയുടെ ഉൽപ്പത്തി, മുമ്പു പറഞ്ഞ മൂന്നു പദാർത്ഥങ്ങളിൽനിന്നാണ്. അതായത്. ജ്ഞാനം, വായു, ജഠരാഗ്നി ഇവയിൽനിന്നുണ്ടായതാണ്.

ശ്രവണം, സ്പർശം, രൂപം, രസം, ഗന്ധം, ഇന്ദ്രിയങ്ങളുടെ വിഷയങ്ങളായ ഇവയും തങ്ങളുടെ ഗുണങ്ങളും മനസ്സിൽനിന്ന്

ഉണ്ടായതാണ്. ഈ മനസ്സുതന്നെയാണ് ഇവ എല്ലാറ്റിന്റേയും കാരണം. മനസ്സ് ചേതനമായ ആത്മാവിന്റെ പ്രതിബിംബമാണ്. മനസ്സിന് മൂന്നവസ്ഥകളുണ്ട്. സുഖം, ദുഃഖം, സുഖദുഃഖങ്ങളുടെ അഭാവം ഇവയാണ്. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, രൂപാശ്രിതം ഇവ ദ്രവ്യങ്ങളാണ്. ഈ ആറു ഗുണങ്ങളും മരണംവരെ ജ്ഞാനസിദ്ധി ഉണ്ടാക്കുന്നവയാണ്. ബ്രഹ്മപ്രാപ്തിക്കുവേണ്ടിയുള്ള കർമ്മം, സന്ന്യാസം, സമസ്ത അർത്ഥങ്ങളുടേയും നിർണ്ണയം. ഇവയുടെ എല്ലാറ്റിന്റേയും ആശ്രയം ഇന്ദ്രിയങ്ങളാണ്. ജ്ഞാനികൾ പറയുന്നു സത്യനിർണ്ണയംതന്നെ ജീവന്റെ പ്രധാന ഫലമാണ് എന്ന്. അതുതന്നെയാണ് മോക്ഷത്തിന്റെ ബീജരൂപം, അല്ലെങ്കിൽ മൂലരൂപം. ബുദ്ധി മോക്ഷത്തെ അല്ലെങ്കിൽ ബ്രഹ്മത്തെ പ്രാപിക്കുന്നതിന്നു സഹായിക്കുന്നു. യാതൊരു പുരുഷൻ ഈ നശ്യമായ ശരീരത്തേയും ഇന്ദ്രിയങ്ങളുടെ വിഷയങ്ങളേയും ആത്മാവായി കാണുന്നുവോ, ആ മിഥ്യയായ ജ്ഞാനത്തോടുകൂടിയ പുരുഷന്റെ ദുഃഖത്തെ ആർക്കും നശിപ്പിക്കാൻ കഴിയുകയില്ല. എന്നാൽ, സാംസാരികവിഷയങ്ങളെ അനാത്മമായി കണക്കാക്കി അവയെ ത്യജിക്കുന്ന മനുഷ്യർ ഒരിക്കലും ദുഃഖമുള്ളവരാകുന്നില്ല. എന്തുകൊണ്ടെന്നാൽ, ദുഃഖത്തിന്റെ അധിഷ്ഠാനമാകട്ടെ ഇത്തരത്തിലുള്ള ജനങ്ങളുടെകൂടെ നില്ക്കുന്നില്ല. ഇപ്പോൾ ഞാനിതാ, നിങ്ങൾക്ക് മോക്ഷത്തിന്റെ പ്രാപ്തിക്കുവേണ്ടിയുള്ള സാംഖ്യശാസ്ത്രം എന്നു പേരായ സർവ്വശ്രേഷ്ഠശാസ്ത്രത്തിന്റെ സിദ്ധാന്തം പറഞ്ഞുതരുന്നു, കേൾക്കുക.

മുമുക്ഷുക്കൾക്കായി സദാ അനുഷ്ഠിക്കേണ്ട കർമ്മം ഇതുതന്നെയാണ്; അവർ കർമ്മത്തേയും വൈഭവത്തേയും ഉപേക്ഷിക്കണം. ഏതൊരുത്തൻ ഇവയെ ഉപേക്ഷിക്കുന്നില്ലയോ, ഇവയെ ത്യജിക്കാതെ തന്നെ നമുക്ക് സുഖത്തോടും ശാന്തിയോടുംകൂടി വസിക്കാം എന്ന് ആലോചിക്കുകയും ചെയ്യുന്നുവോ, അവന്ന് അവിദ്യാരൂപമായ ദുഃഖദായിയായ ക്ലേശങ്ങളെ സഹിക്കേണ്ടിവരുന്നു. ദ്രവ്യത്തെ ഉപേക്ഷിക്കുന്നതും, സംഗ്രഹപ്രവർത്തിയുടെ നാശത്തിനുവേണ്ടിയുള്ളതുമായ യജ്ഞാദിവൈദികകർമ്മങ്ങളുണ്ട്. ഭോഗം ഉപേക്ഷിക്കുന്നതിനുവേണ്ടിയുള്ള വ്രതമുണ്ട്. സുഖം ഉപേക്ഷിക്കുന്നതിനുവേണ്ടിയുള്ള തപസ്സുണ്ട്. എല്ലാ ത്യാഗത്തിനുംവേണ്ടി യോഗമുണ്ട്. സർവ്വത്യാഗംതന്നെയാണ് സർവ്വോത്തമമായ ത്യാഗം. ദുഃഖനാശത്തിനുവേണ്ടി സർവ്വപ്രകാരത്തിലുള്ള ഭേദങ്ങൾ ഇല്ലാത്ത ത്യാഗരൂപമായ ഭോഗത്തിന്റെ മാർഗ്ഗം നിനക്കുവേണ്ടി ഞാൻ പറഞ്ഞുതരാം. ഏതൊരുത്തൻ ഈ മാർഗ്ഗത്തിലൂടെ ചരിക്കുന്നുവോ, അവൻ സമസ്ത ദുഃഖങ്ങളേയും ഇല്ലായ്മ ചെയ്യുന്നതിന് കഴിവുള്ളവനായി തീരുന്നു. ഏതൊരുത്തൻ ഈ മാർഗ്ഗത്തിൽനിന്നു വ്യതിചലിക്കുന്നുവോ, അവന്ന് ദുഃഖവും ശോകവും സഹിക്കേണ്ടിവരുന്നു. ആദ്യമായി അഞ്ചു ജ്ഞാനേന്ദ്രിയങ്ങളുടേയും ആറാമത്തെ മനസ്സിന്റെ കാര്യവും പറയാം.

അഞ്ചു കർമ്മേന്ദ്രിയങ്ങളും ആറാമത്തെ പ്രാണനും ചിത്തത്തിൽ എങ്ങനെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു? രണ്ടു കൈകളും കർമ്മേന്ദ്രിയങ്ങളാണ്. ഗതീന്ദ്രിയം, ലിംഗജനനേന്ദ്രിയം, ആനന്ദേന്ദ്രിയം, മലവിസർജ്ജനത്തിനുവേണ്ടി ഗുഹ്യേന്ദ്രിയം, ശബ്ദവിശേഷോച്ചാരണത്തിനുവേണ്ടി വാഗിന്ദ്രിയം എന്നിവയുണ്ട്. ഈ അഞ്ചു കർമ്മേന്ദ്രിയങ്ങളുടേയുംകൂടെ ആറാമത്തേതായി മനസ്സും ഉണ്ട്. ഇപ്രകാരം അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും മനസ്സും ഉൾപ്പെടെ പതിനൊന്ന് ഇന്ദ്രിയങ്ങൾ ഉള്ളതായി കണക്കാക്കപ്പെടുന്നു. ഈ പതിനൊന്ന് ഇന്ദ്രിയങ്ങളെ അറിഞ്ഞുകൊണ്ട് ബുദ്ധിയുടെകൂടെ വിചാരത്തെ ചെയ്തുകൊണ്ട് മനസ്സിനെ ത്യജിക്കണം. ശ്രോത്രേന്ദ്രിയം ശബ്ദവിഷയമാണ്. ചിത്തം ശ്രോതാവും ശ്രവണം ക്രിയയുമാകുന്നു. വിഷയത്തിലും ശ്രോതാവിലും മൂന്ന് ഉപയോഗികളുണ്ട്. ഇപ്രകാരംതന്നെ സ്പർശം, രൂപം, രസം, ഗന്ധം ഇവയിൽക്കൂടി മുമ്മൂന്നിന്റെ ആവശ്യകത ഉണ്ട്. ഇപ്രകാരം പതിനഞ്ചു ഗുണങ്ങൾ മുൻപറഞ്ഞ പലതരം ഇന്ദ്രിയജ്ഞാനത്തിന്ന് ആവശ്യമാണ്. ഇവ ശബ്ദം തുടങ്ങിയ തന്മാത്രകളുടെ ജ്ഞാനത്തിന്നുവേണ്ടിയുള്ള ഉപയോഗികളാണ്. ഇവയുടെ അനുഭവങ്ങളിലൂടെ സ്ഥൂലേന്ദ്രിയങ്ങൾ ധർമ്മവും ധർമ്മത്തിൽ സംലഗ്നമായ മനസ്സും ക്രമത്തിൽ ജീവന്റെ സമീപം വരുന്നു. മനസ്സിന്റെ വിഷയങ്ങളായ രൂപികൾ മൂന്നു ഗുണങ്ങളാണ്. സാത്വികം, രജസ്സ്, തമസ്സ് എന്നിവ ഈ മൂന്നു ഗുണങ്ങളോടുകൂടെ പ്രഹർഷം തുടങ്ങിയ മൂന്നു വൃത്തികളിൽനിന്നു യുക്തമായ മൂന്നു പ്രകാരത്തിലുള്ള അനുഭവം ഉണ്ടാകുന്നു. ഇഷ്ടവസ്തു കേൾക്കുന്നതുകൊണ്ട് ഹർഷം, ഇഷ്ടവസ്തു കാണുന്നതുകൊണ്ട് പ്രീതി, ഇഷ്ടവസ്തു ലഭിക്കുന്നതുകൊണ്ട് ആനന്ദം, ഇഷ്ടവസ്തുവുമായുള്ള സമാഗമം കൊണ്ട് സുഖവും മനഃശാന്തിയും- ഇവയെല്ലാം വൈരാഗ്യംവഴി ഇഷ്ടപദാർത്ഥങ്ങളുടെ പ്രാപ്തിയിൽനിന്നു ഉടലെടുക്കുന്നുവെങ്കിൽ ഇതിനെ സത്വഗുണത്തിന്റെ ലക്ഷണമായി ധരിച്ചുകൊള്ളണം. അസന്തോഷം, പരിതാപം, ശോകം, ലോഭം, ക്ഷോഭം എന്നിവ രജോഗുണത്തിന്റെ ലക്ഷണങ്ങളാണ്. ഇവ കാരണം കൂടാതെതന്നെ തന്നിൽ ഉണ്ടാകുന്നു. അവിവേകം, മോഹം, പ്രമാദം, സ്വപ്നം, ആലസ്യം ഇവ ഏതെങ്കിലും രീതിയിൽ ഉത്ഭവിക്കുന്നുവെങ്കിൽ അതു തമോഗുണത്തിന്റെ ലക്ഷണങ്ങളാണ്. ശരീരത്തിൽ അഥവാ മനസ്സിൽ എപ്പോൾ മോഹവും പ്രീതിയുക്തമായ ഭാവവും അറിയുന്നുവോ. അപ്പോൾ അത് സത്വഗുണഭാവോദയമാണെന്ന് മനസ്സിലാക്കണം. എപ്പോൾ മനസ്സിൽ അസന്തോഷവും, അപ്രീതിയും ഉണ്ടാക്കുന്ന ഭാവമുണ്ടോ, അപ്പോൾ മനസ്സിലാക്കണം, രജോഗുണപ്രവൃത്തി ഉണ്ട് എന്ന്. എപ്പോൾ ശരീരത്തിൽ അഥവാ മനസ്സിൽ മോഹം ഉണ്ടാകുന്നുവോ, ചിന്തിച്ചിട്ടുകൂടി തർക്കമായ പ്രവൃത്തി ചെയ്യുന്നില്ലയോ, കുറച്ചുകൂടി വിചാരം മനസ്സിൽ വരുന്നില്ലയോ, അപ്പോൾ മനസ്സിലാക്കണം. തമോഗുണത്തിന്റെ ഉദയം ഉണ്ട് എന്ന്. ശ്രോത്രേന്ദ്രിയം ആകാശത്തിന്റെ ആശ്രിതനാണ്. എന്തുകൊണ്ടെന്നാൽ, അതു തന്നെത്താൻ ആകാശരൂപമാണ്. ശ്രോത്രം ആകാശത്തിന്റെ ആശ്രയരൂപമാണ്. എപ്പോൾ ശബ്ദവിജ്ഞാനം ഇളക്കപ്പെടുന്നുവോ, അപ്പോൾ ശബ്ദത്തിന്റേയും ആകാശത്തിന്റേയും ജ്ഞാനം ഉണ്ടാകുന്നില്ല. എന്നാൽ, ശബ്ദത്തിന്റെ ജ്ഞാനം ഉണ്ടാകുമ്പോൾ- ശ്രോത്രവും ആകാശവും- രണ്ടിന്റേയും ജ്ഞാനം ഉണ്ടാകുന്നു. ഇപ്രകാരംതന്നെ ത്വക്ക്, ചക്ഷുസ്സ്, ജിഹ്വ, നാസിക ഇവയുടെ വിഷയത്തിലും മനസ്സിലാക്കണം. സ്പർശം, രൂപം, രസം, ഗന്ധം ഇവയെല്ലാം മനസ്സിന്റെ വിഷയങ്ങളാണ്. എന്തുകൊണ്ടെന്നാൽ, അവ മനസ്സാകുന്നരൂപംതന്നെയാണ്. തങ്ങളുടെ വിഷയങ്ങളിലുള്ള അഞ്ചിന്ദ്രിയങ്ങളുടെ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും ഒരു പ്രദേശത്ത് വസിക്കുന്നു. ഇവ പത്തിന്റേയും സംയോഗം കൊണ്ട് പതിനൊന്നാമത്തെ രൂപത്തിൽ മനസ്സ് വസിക്കുന്നു. മനസ്സിൽ പന്ത്രണ്ടാമത്തേതായി ബുദ്ധിവസിക്കുകയും ചെയ്യുന്നു. ഇവ പന്ത്രണ്ടും ഒരു സ്ഥാനത്തു സ്ഥിതിചെയ്യുന്നില്ല എന്നു പറയുകയാണെങ്കിൽ അതു മരണത്തിൽ അവസാനിക്കും- സ്വപ്നമില്ലാത്ത നിദ്രപോലെ. എന്നാൽ, ഇപ്രകാരം സംഭവിക്കുന്നില്ല. അതുകൊണ്ട് ഇവ പന്ത്രണ്ടും ഒരിടത്തു വസിക്കുന്നു എന്നത് ശരിയാണ്. പക്ഷേ, ഇവ ആത്മാവിൽനിന്നു വേറിട്ടുനിലകൊള്ളുന്നു. ഈ പന്ത്രണ്ടെണ്ണവും ആത്മാവോടുകൂടി നിലനില്ക്കുന്നു എന്ന് സാമാന്യമായി പറയപ്പെടുന്നു- സാമാന്യജനങ്ങൾക്കു മനസ്സിലാക്കാനായി അങ്ങനെ പറയുന്നു എന്നേ ഉള്ളു.

സ്വപ്നദൃഷ്ടനായ പുരുഷൻ ഇന്ദ്രിയങ്ങളുടെ പൂർവ്വവാസനയ്ക്കനുസൃതമായി തന്റെ ഇന്ദ്രിയങ്ങളെ അവയുടെ സൂക്ഷ്മരൂപങ്ങളിൽ കാണുന്നു. സത്വരജസ്തമോഗുണങ്ങൾ അവനിലുള്ളതുകൊണ്ട്തന്റെ ഇന്ദ്രിയങ്ങൾക്ക് അവയുടെകൂടെ അസ്തിത്വം ഉണ്ടെന്നു കണക്കാക്കുന്നു. ജാഗ്രത്തായ അവസ്ഥപോലെ അവൻ സങ്കല്പാത്മകമായ ശരീരംകൊണ്ട് ക്രിയ ചെയ്യുന്നു.

അതു കുറച്ചുകാലംകൊണ്ട് നശിക്കുകയും ചെയ്യുന്നു. യാതൊന്ന് ചലിക്കുകയും തമോഗുണംകൊണ്ട് ചിത്തത്തിൽ ഉത്പത്തി ഉണ്ടാകുകയും ചെയ്യുന്നുവോ, അതിനെ വിദ്വാന്മാർ തമോഗുണികളായി പറയുന്നു. ഇത് സ്ഥൂലശരീരത്തിൽ നിന്നുണ്ടായതാണ്. യാതൊന്നിന്റെ വർണ്ണന വേദങ്ങളിൽ ചെയ്തിട്ടുണ്ടോ, അങ്ങനെയുള്ള സുഖമാണ് മോക്ഷസുഖം. അതിൽ ദുഃഖത്തിന്റെ അംശം ലേശംപോലുമില്ല. എപ്രകാരം ഗുണങ്ങൾ സുക്ഷുപ്താവസ്ഥയിൽ ഇരിക്കുന്നുവോ, അപ്രകാരംതന്നെ ഗുണങ്ങൾ മോക്ഷത്തിലും ഇരിക്കുന്നു. കർമ്മത്തിൽനിന്നല്ല ഇതിലും ഉൽപത്തി. അവിദ്യാക്രാന്തരായ പുരുഷന്മാരിൽ ഈ ഗുണങ്ങൾ ദൃഢതയോടെ സംലഗ്നമായി വർത്തിക്കുന്നു. എന്നാൽ അവിദ്യയിൽനിന്ന് അകന്നുനില്ക്കുന്ന ജ്ഞാനിയായ പുരുഷന്റെകൂടെ ഈ ഗുണങ്ങൾ വസിക്കുന്നില്ല.

മുമ്പു പ്രസ്താവിച്ചതായ പഞ്ചമഹാഭൂതങ്ങളുടെ സമൂഹത്തെ അദ്ധ്യാത്മശാസ്ത്രികൾ ക്ഷേത്രം എന്നു പറയുന്നു. മാനസികഭാവത്തെ ക്ഷേത്രജ്ഞൻ എന്നും പറയപ്പെടുന്നു. ഇപ്രകാരത്തിൽ സമസ്തപ്രാണികളും അനാദികാലംമുതൽ അവിദ്യകാരണം കർമ്മാധീനമാക്കി തന്റെ കാര്യത്തിൽ സംലഗ്നമായി വർത്തിക്കുന്നു. ഇപ്രകാരമുള്ള ദശയിൽ എന്തിന്റേയും നാശം കണക്കാക്കപ്പെടുന്നു. ശാശ്വതമായ ആത്മാവിന് നാശം സംഭവിക്കുന്നില്ല. എപ്രകാരം ക്ഷുദ്രനദികൾ വലിയ നദികളിൽ പ്രവേശിച്ച് തങ്ങളുടെ പേരും രൂപവും നശിപ്പിക്കുന്നുവോ, അപ്രകാരം തന്നെ പ്രാണികൾക്കും മോക്ഷം സംഭവിക്കുന്നു. അത് എല്ലാവരുടേയും ഉത്പത്തിസ്ഥാനമായ പരമാത്മാവിന്റെ നേരെ പോവുകയും അതിൽ ലയിച്ച് വീണ്ടും ജന്മം എടുക്കാതിരിക്കുകയും ചെയ്യുന്നു.

മരണത്തിന്നുശേഷം ഗുണങ്ങളുള്ള ജീവൻ നിർഗ്ഗുണമായ പരമാത്മാവിൽ ലയിക്കുമ്പോൾ ഗുണങ്ങളെല്ലാം ഇല്ലാതാകുന്നു: അങ്ങനെ അതിന്റെ വ്യക്തിത്വവും ഇല്ലാതാകുന്നതുകൊണ്ട് വേർതിരിച്ച് അറിയാതാകുന്നു. അപ്രകാരം മോക്ഷത്തിൽ ബുദ്ധിയുറച്ചവൻ, ശ്രദ്ധയോടെ ആത്മാവിനെ അന്വേഷിക്കുന്നവൻ, അനിഷ്ടകർമ്മഫലങ്ങളിൽ ലിപ്തനാകുന്നതല്ല. എപ്രകാരം വെള്ളംകൊണ്ടു നനയ്ക്കപ്പെട്ട താമരയില നനയായിരിക്കുന്നുവോ, അപ്രകാരംതന്നെ, സംസാരികബന്ധങ്ങളെ ഉപേക്ഷിച്ച് എപ്പോൾ ജീവൻ സുഖദുഃഖങ്ങളെ ത്യജിക്കുന്നുവോ, അപ്പോൾ അതിൽ ഊർദ്ധ്വഗതി ഉണ്ടാകുന്നു. ഏതൊരു മനുഷ്യൻ തന്റെ കുട്ടികൾമുതലായ മമതയിൽ ഭ്രമിക്കുന്നില്ലയോ, യജ്ഞാദി കർമ്മങ്ങളിൽ തൽപ്പരനാകുന്നുവോ, ആ പുരുഷൻ എപ്പോൾ സുഖദുഃഖങ്ങളെ ഉപേക്ഷിക്കുന്നുവോ, സമസ്താസക്തികളുടെയും മറുകര കടക്കുന്നവോ, അവൻ പരമപദംപ്രാപിച്ച് അതിൽ ലയിക്കുന്നു. ശ്രുതികളുടെ യഥാർത്ഥഭാവം ആര് മനസ്സിലാക്കുന്നുവോ ശാസ്ത്രോക്തമായ മാംഗലികമായ സാധനങ്ങളെ ആര് സാധനം ചെയ്യുന്നുവോ, അവൻ ജര, മൃത്യു തുടങ്ങിയവയുടെ ഭയത്തിൽനിന്ന് മുക്തനായി സുഖമായി ഉറങ്ങുന്നു.

എപ്പോൾ പാപപുണ്യജന്മസുഖദുഃഖങ്ങൾ നഷ്ടമാകുന്നവോ അപ്പോൾ യാതൊരു വസ്തുവിലും ആസക്തി ഉണ്ടാകുന്നില്ല. ആ സമയത്ത് ആ പുരുഷന് സഗുണബ്രഹ്മത്തിൽ അനുരാഗം ഉണ്ടാകുന്നു; ബുദ്ധിവഴി അവന് നിർഗ്ഗുണ ബ്രഹ്മത്തിന്റെ രഹസ്യം അറിയാൻ കഴിയുകയും ചെയ്യുന്നു. പട്ടുനൂൽപ്പുഴു അതിന്റെ നൂലുകൊണ്ട് ഉണ്ടാക്കിയ ഗൃഹത്തിൽ എപ്രകാരം താമസിക്കുന്നുവോ, അപ്രകാരംതന്നെ ജീവനുംകൂടി അവിദ്യകൊണ്ട് അധോഗതി സംഭവിച്ചു വസിക്കുന്നു. പട്ടുനൂൽപ്പുഴു തന്നെ പൊതിഞ്ഞിരിക്കുന്ന നൂൽ പൊട്ടിച്ചു പുറത്തുവരുന്നപോലെ ജീവനും തന്റെ കർമ്മനിർമ്മിതമായ ശരീരം, സ്വരൂപിയായ ഗൃഹത്തെ, ഉപേക്ഷിക്കുന്നു. എപ്രകാരം 'രുരു' മൃഗം മിണ്ടാതെതന്നെ ജീർണ്ണമായ കൊമ്പിനെ ഉപേക്ഷിക്കുന്നുവോ എപ്രകാരം സർപ്പം മിണ്ടാതെ തന്റെ ഉറ ഉപേക്ഷിച്ചു സുഖിക്കുന്നുവോ, അപ്രകാരംതന്നെ ജീവനും സംസാരത്തെ ഉപേക്ഷിച്ചു ദുഃഖത്തിൽനിന്ന് ഒഴിഞ്ഞുമാറുന്നു. ആസക്തിയില്ലാത്ത പക്ഷി ജലത്തിൽ മുങ്ങിപ്പോയവൃക്ഷത്തെ ഉപേക്ഷിച്ച് പറന്നുപോകുന്നമാതിരിതന്നെ സാംസാരികസുഖാസക്തി ത്യജിക്കുന്നവൻ സുഖദുഃഖങ്ങൾ വിട്ടു പരമമായ പദത്തിൽ എത്തിച്ചേരുന്നു."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ജ്ഞാനം ലഭിച്ച ജനകരാജാവ് ഒരുദിവസം തന്റെ നഗരം തന്റെ കൺമുമ്പിൽ കത്തിദഹിക്കുന്നതു കണ്ടിട്ടു പറഞ്ഞു: 'ഈ മിഥിലാപുരിയിൽ എനിക്ക് ഒന്നും കത്തിനശിക്കുവാനില്ല.' ജനകരാജാവ് പഞ്ചശിഖാചാര്യന്റെ മതമനുസരിച്ച് മോക്ഷജ്ഞാനസംബന്ധമായ ഉപദേശം കേട്ട് ശോകവും ചിന്തയും ഉപേക്ഷിക്കുകയും പരമമായ സുഖത്തെ പ്രാപിക്കുകയും ചെയ്തു.

ഹേ രാജാവേ, മോക്ഷജ്ഞാനസംബന്ധമായ ഈ അദ്ധ്യായം ഏതൊരുത്തർ വായിക്കുകയും ചിന്തിക്കുകയും ചെയ്യുന്നുവോ, അവർ അപ്രകാരംതന്നെ മോക്ഷത്തെ പ്രാപിക്കുന്നു. എപ്രകാരം മിഥിലാധിപതി പഞ്ചശിഖന്റെ സമാഗമംകൊണ്ട് മോക്ഷത്തെ പ്രാപിച്ചുവോ അപ്രകാരം ഈ അദ്ധ്യായം പഠിക്കുന്നവന് ഒരിക്കലും ദുഃഖം ഉണ്ടാവുകയില്ല. സംസാരബന്ധത്തിൽനിന്നു വിട്ട് അവൻ മോക്ഷം പ്രാപിക്കും."

**220. ദമപ്രശംസ** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, എന്തുചെയ്താൽ സുഖം ലഭിക്കും. എങ്ങനെയായാൽ ദുഃഖം ബാധിക്കും? എന്തായാൽ നിർഭയനായി സിദ്ധനായി പാരിൽ ചുറ്റും?"

ഭീഷ്മൻ പറഞ്ഞു: "ദമത്തെയാണ് വൃദ്ധന്മാർ പുകഴ്ത്തുന്നത്. ശ്രുതികളിൽ ഇതിനെപ്പറ്റി പുകഴ്ത്തുന്നുണ്ട്. എല്ലാ ജാതിക്കാർക്കും ദമം ആവശ്യമാണ് ബ്രാഹ്മണൻ വിശേഷിച്ചും ദമം കൈവിടരുത്. ഈ ക്രിയാസിദ്ധി മനസ്സടക്കാത്തവന് ഒരിക്കലും സിദ്ധിക്കുന്നതല്ല. ക്രിയ, സത്യം, തപസ്സ്, ഇവയെല്ലാം ദമത്തിൽ (മനസ്സിന്റെ അടക്കത്തിൽ) നില്ക്കുന്നതാണ്. ദമം തേജസ്സിനെ വർദ്ധിപ്പിക്കും. ദമം പവിത്രമാണ്. പാപം നശിച്ച് നിർഭയനായി ദാന്തനായിരിക്കുന്ന പുരുഷന്ന് മഹത്തായ പദത്തിൽ എത്തുവാൻ കഴിയും. ദാന്തൻ സുഖത്തോടെ ശാന്തചിത്തനായി ഉറങ്ങും. സുഖത്തോടെ എഴുന്നേല്ക്കുകയും ചെയ്യും. തേജസ്സ് ലഭിക്കുന്നത് ദമംമൂലമാണ്. തീക്ഷ്ണനായവന്ന് തേജസ്സ് ലഭിക്കുകയില്ല. തന്റെ മിത്രങ്ങളൊക്കെ തന്നെ വിട്ടു പിരിയുന്നതായി അവന്ന് അനുഭവപ്പെടും. ക്രവ്യാദങ്ങളെ ജീവികൾ എന്നപോലെ അദാന്തന്മാരെ ജനങ്ങൾ ഭയപ്പെടും. അങ്ങനെയുള്ളവരോട് ഇടയുന്നതിന്നുവേണ്ടിയാണ് ബ്രഹ്മാവ് രാജാവിനെ സൃഷ്ടിച്ചത്.

എല്ലാ ആശ്രമങ്ങളിലും ദമം വിശിഷ്ടമാകുന്നു. അവർക്കു ലഭിക്കുന്ന കർമ്മഫലം അതുപോലെതന്നെ അത്യുൽകൃഷ്ടമായിരിക്കും.

ദമം തികഞ്ഞവരുടെ ലക്ഷണമെന്തെന്നു പറയാം. കൃപണത കാണിക്കാതിരിക്കുക, കോപിക്കാതിരിക്കുക, സന്തോഷം, ശ്രദ്ധ, അക്രോധം, ആർജ്ജവം, നിത്യവും ആക്ഷേപം പുലമ്പാതിരിക്കുക, ഡംഭമില്ലായ്ക, ഗുരുപൂജ, അസൂയയില്ലായ്മ, എല്ലാവരിലും ദയ, വൈരാഗ്യമില്ലായ്മ ജനാപവാദമില്ലായ്മ, കളവു പറയാതിരിക്കൽ സ്തുതിയിലും നിന്ദയിലും ഇഷ്ടമില്ലാതിരിക്കൽ ഇവയാകുന്നു. സാധുകാമനായ അവൻ ഒരിക്കലും വികാരങ്ങൾക്ക് അധീനനാവുകയില്ല. പിണക്കാത്തവനും നല്ല ഉപചാരത്തോടുകൂടിയവനും നിന്ദയിലും സ്തുതിയിലും തുല്യഭാവമുള്ളവനും സുവൃത്തനും, സുശീലനും, പ്രസന്നാത്മാവും, ആത്മവാനും, പ്രഭുവുമായി ലോകരുടെ പൂജയേറ്റു മരിക്കുന്നവൻ സ്വർഗ്ഗത്തിലെത്തും. ദുർഗ്ഗമമായ മാർഗ്ഗം കടക്കുന്നവൻ സുഖിയായി രസിക്കുന്നതാണ്.

സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നവൻ, ഉദ്യുക്തനായവൻ, ജനദ്വേഷം വിട്ടുനില്ക്കുന്നവൻ, വലിയ കയംപോലെ

അക്ഷോഭ്യനായവൻ, പ്രജ്ഞാതൃപ്തനായി തെളിഞ്ഞ മനസ്സുള്ളവനാകും. അവൻ ആരേയും പേടിക്കുകയില്ല. ആരേയും പേടിപ്പിക്കയുമില്ല. എല്ലാവർക്കും വന്ദ്യനായിരിക്കും. ബുദ്ധിശാലിയായ ദാന്തൻ. അവൻ വലിയ അർത്ഥലബ്ധിയിൽ ഹർഷിക്കുകയില്ല. വ്യസനത്തിൽ ദുഃഖിക്കുകയുമില്ല. പരിണതപ്രജ്ഞനായി ദാന്തനായിരിക്കുന്നവൻ ശ്രേഷ്ഠനായ ദ്വിജനാകുന്നു. കർമ്മങ്ങളാൽ ശ്രുതപ്രാജ്ഞനും, സദാചാരമെഴുന്നവനും, ശുചിയായവനും എല്ലായ്പോഴും ദമം പൂണ്ടവനുമായ പുരുഷൻ മഹത്തായ ഫലത്തെ പ്രാപിക്കും. അനസൂയ, ക്ഷമ, ശമം, സന്തോഷം, പ്രിയവാദിത, സത്യം, അനായാസമായ ദാനം ഇവയൊക്കെ ദാന്തന്റെ സ്വഭാവമാണ്. ഈ ജീവിതക്രമം ഒരിക്കലും ദുഷ്ടനിൽ കാണുകയില്ല. കാമം, ക്രോധം, ലോഭം, അന്യരോട് ഈർഷ്യ, വികത്ഥനം, കാമക്രോധങ്ങൾ ഇവയെ വെന്ന ബ്രഹ്മചാരിയായ ജിതേന്ദ്രിയൻ, കടുത്ത തപസ്സിൽ ഏർപ്പെട്ട് സംശിതവ്രതനായ ബ്രാഹ്മണൻ നിരപായനെപ്പോലെ കാലത്തെ കാത്ത് എങ്ങും ആത്മവാനായി ചുറ്റുന്നതാണ്."

**221. അമൃതപ്രാശനികം –** യുധിഷ്ഠിരൻ പറഞ്ഞു: "വ്രതമെടുത്ത ബ്രാഹ്മണർ ഹവിസ്സ് ഉണ്ണുന്നില്ലേ? മൂന്നു വർണ്ണത്തിൽപ്പെട്ടവരും ബലിയർപ്പിക്കുന്നുണ്ട്. ബലിയർപ്പിച്ചശേഷമുള്ള ഹവിസ്സ് കഴിക്കുന്നു. അതിൽ ബ്രാഹ്മണന്ന് പറ്റിയ അന്നമേതാണ്?"

ഭീഷ്മൻ പറഞ്ഞു: "വേദോക്തമായ വ്രതം അനുസരിക്കാതെ കാമചാരികളായി നിഷേധിക്കപ്പെട്ട അന്നം കഴിക്കുന്നവർ പതിതന്മാരാണെന്നു കണക്കാക്കണം. വേദോക്തപ്രകാരം കഴിക്കുന്നവരിൽ വ്രതമില്ലാത്തവരും പതിതർതന്നെ."

യുധിഷ്ഠിരൻ പറഞ്ഞു: "ഉപവാസം, തപസ്സ് എന്നു മറ്റുള്ളവർ പറയുന്നത് തപമാകുന്നുണ്ടോ? അതോ വേറെ ഏതെങ്കിലുമാണോ തപം?"

ഭീഷ്മൻ പറഞ്ഞു: "മാസംതോറും, പക്ഷംതോറും ഉപവസിക്കുന്നതിനെ ചിലർ തപസ്സാണെന്നു പറയുന്നുണ്ട്. എന്റെ അഭിപ്രായത്തിൽ അത് ആത്മജ്ഞാനത്തിന്ന് തടസ്സം ചെയ്യും. അത് തപസ്സല്ല, ത്യാഗവും നമസ്കാരവുമാണ് ഉത്തമമായ തപസ്സ്. ഇതെപ്പോഴും ചെയ്യുന്നവൻ ബ്രഹ്മചാരിയും എന്നും ഉപവസിക്കുന്നവനുമായി കണക്കാക്കപ്പെടുന്നു. വിപ്രൻ എപ്പോഴും മുനിവൃത്തി സ്വീകരിക്കണം. ദൈവതമാകണം, നിദ്ര വിടണം, മാംസം ഭക്ഷിക്കരുത്, എന്നും പവിത്രനാകണം. അമൃതാശിയാകണം, ദേവതാതിഥിപൂജകനാകണം, വിഘസാശിയാകണം, അതിഥിവ്രതനാകണം, ദൈവത്തേയും ദ്വിജരേയും പൂജിക്കുന്നതിൽ ശ്രദ്ധാലുവാകണം."

യുധിഷ്ഠിരൻ പറഞ്ഞു: "സദോപവാസിയാവുക, ബ്രഹ്മചാരിയാവുക, വിഘസാശിയാവുക, അതിഥിവ്രതനാവുക എന്നൊക്കെപ്പറഞ്ഞുവല്ലോ. അവ ഒന്നുകൂടി വിസ്തരിച്ചാൽക്കൊള്ളാം."

ഭീഷ്മൻ പറഞ്ഞു: "കാലത്തും വൈകുന്നേരവും മാത്രം ഉണ്ണുക. അവൻ സദോപവാസിയാണെന്നു പറയാം. ഇടയ്ക്കിടയ്ക്കു തോന്നുമ്പോഴൊക്കെ തിന്നുന്നവൻ ഒരിക്കലും ഉപവാസിയാകയില്ല. ഋതുകാലം കഴിഞ്ഞ ഉടനെ ഭാര്യയെ പ്രാപിക്കുന്നവനായ ബ്രാഹ്മണനെ ബ്രഹ്മചാരിയെന്നു പറയാം. തോന്നുമ്പോഴൊക്കെ ഭോഗതൃഷ്ണയോടെ ഭാര്യയെ സമീപിക്കുന്നവൻ ബ്രഹ്മചാരിയല്ല. മാംസാഹാരം കഴിക്കാത്തവൻ വൃഥാ മാംസം തിന്നുന്നത് പാപമാണ്. ദാനം ചെയ്യുന്നവനും, പകൽ ഉറങ്ങാത്തവനും, ശുചിയായവനും, ഭൃത്യാദികൾക്കു നല്കിയതിനു ശേഷം മാത്രം ഉണ്ണുന്നവനും, അമൃതം ഭക്ഷിക്കുന്നവനുതുല്യനാണ്. അവർ ഉണ്ണാതെ ദ്വിജൻ ഉണ്ണുകയില്ലെങ്കിൽ അഭോജനംകൊണ്ട് ലഭിക്കുന്ന സ്വർഗ്ഗം അവൻ നേടും. പിതൃക്കൾക്കും, ദേവകൾക്കും, ഭൃത്യർക്കും, അതിഥികൾക്കും കൊടുത്തതിന്നുശേഷം ഭക്ഷിക്കുന്നവൻ 'വിഘസാശനൻ' ആണെന്നു പറയുന്നു. അവർക്ക് അനന്തമായ ലോകം ലഭിക്കും. ഗൃഹത്തിൽ ബ്രഹ്മാവിനോടുകൂടെ അപ്സരസ്ത്രീകളാൽ സേവിതനായി വാനവരോടൊപ്പം സുഖിക്കും. പിതൃദേവതകൾക്ക് അർച്ചിച്ച് ഭുജിക്കുന്നവൻ പുത്രപൗത്രന്മാരോടുകൂടി ക്രീഡിക്കുന്നതും, പിന്നെ പരമമായ ഗതി പ്രാപിക്കുന്നതുമാണ്."

**222. ശക്രപ്രഹ്ളാദസംവാദം – കാലത്തിന്റെ മഹത്വത്തെ പ്രഹ്ളാദൻ ഇന്ദ്രനോട് പറയുന്നു –** യുധിഷ്ഠിരൻ പറഞ്ഞു: "ഈ ലോകത്തിൽ ശുഭമായ കർമ്മവും അശുഭമായ കർമ്മവും ചെയ്യുന്നതിന്റെ ഫലം പുരുഷന്ന് സിദ്ധിക്കുന്നുണ്ടെന്നു പറയുന്നുണ്ടല്ലോ. അതിന്റെ കർത്താവ് പുരുഷനാണോ അതോ വേറെയാണോ എന്നു സംശയം തോന്നുന്നു. ഇത് തത്ത്വം പോലെ പറഞ്ഞുതന്നാലും. പിതാമഹാ, അത് കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് പ്രഹ്ലാദനും ഇന്ദ്രനും തമ്മിൽ നടന്ന ഒരു സംവാദമാണ്.

അസക്തനായി പാപം തീർന്നവനും, കുലീനനായ ശ്രുതശാലിയും, അസ്തബ്ധനും, അഹങ്കാരമില്ലാത്തവനും, സത്വസ്ഥനും, സമയസ്ഥനും, സ്തുതിയിലും നിന്ദയിലും സമഭാവമുള്ളവനും, ശാന്തനും, ശൂന്യഗേഹനിവാസിയും ചരാചരത്തിന്നെല്ലാം ഉള്ള ഉത്സവനാശങ്ങൾ അറിയുന്നവനും, ക്രോധഹർഷങ്ങൾ വിട്ടവനും, പ്രിയത്തിലും അപ്രിയത്തിലും സ്വർണ്ണത്തിലും മൺകട്ടയിലും രണ്ടിലും തുല്യം ദർശിക്കുന്നവനും, ആത്മനിഃശ്രേയസജ്ഞാനധീരനും ദൃഢചിത്തനും എല്ലാ പരാവരങ്ങളേയും കണ്ടവനും, സർവ്വജ്ഞനും, സമദർശിയും, സംയതേന്ദ്രിയനുമായി വാഴുന്ന പ്രഹ്ലാദദൈത്യനെ ദേവാധിരാജാവായ ഇന്ദ്രൻ ചെന്നു കണ്ട്, അവന്റെ പ്രജ്ഞയെന്തെന്നറിയുവാൻ ഇപ്രകാരം ചോദിച്ചു.

ഇന്ദ്രൻ പറഞ്ഞു: 'അല്ലയോ രാജാവേ, ലോകത്തിൽ ഏതേത് ഗുണംകൊണ്ട് ഒരുത്തൻ ജനസമ്മതനാകും? ആ ഗുണങ്ങളൊക്കെ അങ്ങയിൽ ഉണ്ടെന്നു ഞാൻ കാണുന്നു. ആ ഗുണം ഒന്നും അങ്ങയെ വിട്ടുപോയിട്ടില്ല. പിന്നെ നിന്നിൽ ബാലന്മാരുടെ മാതിരി ദുർബ്ബലമായ ബുദ്ധി കാണാൻ എന്താണ് അവകാശം? ഭവാൻ ആത്മാവിനെ അറിഞ്ഞവനാണ്. അങ്ങനെയുള്ള ഭവാൻ ശ്രേയസ്സെന്ന് വിചാരിക്കുന്നത് എന്തിനെയാണ്? ഭവാൻ സ്ഥാനഭ്രഷ്ടനാണ്. ഇപ്പോൾ ഭവാൻ ബന്ധിക്കപ്പെട്ടിരിക്കുന്നു. ശത്രുവിന്റെ പിടിയിൽ ഭവാൻ കുടുങ്ങിയിരിക്കയാണല്ലോ. എടോ പ്രഹ്ലാദാ, നീ ശ്രീയെല്ലാം വിട്ടവനാണ്. ഇതിൽപ്പരം ഒരു രാജാവിന്ന് എന്ത് അധഃപതനമാണ് ബാധിക്കേണ്ടത്! എന്നിട്ടും നീ ദുഃഖിക്കുന്നില്ല! ദുഃഖിക്കേണ്ട സമയത്ത് ദുഃഖിക്കാതിരിക്കുന്നതാണ് ബാലന്റെ മാതിരി ബുദ്ധിഹീനതയെന്ന് ഞാൻ പറഞ്ഞത്. ദൈത്യന്മാരുടെ പ്രജ്ഞ നീ സ്വീകരിച്ചതുകൊണ്ടോ അസാമാന്യമായ ധീരതകൊണ്ടോ എന്തു കൊണ്ടാണ് നീ കൂസലില്ലാത്തവനായിരിക്കുന്നത്? നീ നിന്നെ ബാധിച്ച ആപത്തിനെ കാണുന്നില്ലേ? ചിന്തിക്കുന്നില്ലേ?'

ഇപ്രകാരം ഇന്ദ്രൻ ചോദിച്ചപ്പോൾ ധീമാനായ പ്രഹ്ലാദൻ ഉറച്ച ബുദ്ധിയോടുകൂടി തന്റെ മഹത്തായ പ്രജ്ഞ വെളിവാക്കുമാറ് മൃദുവായ വാക്കോടെ ഇപ്രകാരം പറഞ്ഞു.

പ്രഹ്ലാദൻ പറഞ്ഞു: 'ജീവികളുടെ പ്രവൃത്തിനിവൃത്തികളെക്കുറിച്ച്, ഉല്പത്തിനാശങ്ങളെക്കുറിച്ച്, ശരിയായ ജ്ഞാനം ഇല്ലാത്തവൻ അവന്റെ ബുദ്ധിലാഘവംകൊണ്ട് സ്തബ്ധനാകും; ഇത്തരം സന്ദർഭങ്ങളിൽ പകച്ചുപോകും! അത് ശരിയായി അറിഞ്ഞവൻ അതിൽ സ്തംഭിക്കുവാൻ പോകുന്നില്ല. സ്വഭാവത്താൽ പ്രവർത്തിക്കുകയും അതുപോലെതന്നെ നിവർത്തിക്കുകയും ചെയ്യും. ഉണ്ടാകുന്നതൊക്കെ നശിക്കുന്നതാണ്. അതിൽ പുരുഷാർത്ഥം സ്ഥിതിചെയ്യുന്നില്ല. പുരു

ഷാർത്ഥം ഇല്ലെന്നു വന്നാൽ ചെയ്യിക്കുന്നവനായി ഒരാൾ ഇല്ലാതാകുന്നു. താനേ ചെയ്യാത്തവന്ന് മാനവും ഉണ്ടാകുന്നതല്ല. നല്ലതാകട്ടെ, ചീത്തയാകട്ടെ ചെയ്തവൻ താനാണെന്നു വിചാരിക്കുകയാണെങ്കിൽ അവന്ന് പ്രജ്ഞാദോഷം ബാധിച്ചിട്ടുണ്ടെന്നു വിചാരിക്കണം. അയാൾ അജ്ഞനാണെന്നാണ് എന്റെ അഭിപ്രായം.

എടോ ശക്രാ, ഈ പ്രവർത്തിയുടെയെല്ലാം കർത്താവ് പരമപുരുഷനാണെന്നു ചിന്തിക്കുക. എന്നാൽ നന്മ ഭവിക്കും. അവന്റെ പ്രയത്നം ഫലിക്കുകയും ചെയ്യും. ഒരിക്കലും പരാജയപ്പെടുകയുമില്ല. ഇഷ്ടകാര്യം സാധിക്കുവാനും, അനിഷ്ടകാര്യം ഇല്ലാതാക്കുവാനും മനുഷ്യൻ യത്നിച്ചു വിജയിക്കുന്നതു കാണുന്നുണ്ട്. ചിലർക്കു പുരഷപ്രയത്നം കൂടാതെതന്നെ ഇഷ്ടകാര്യസിദ്ധിയും, അനിഷ്ടകാര്യനാശവും വന്നു ചേരുന്നതായി കാണുന്നുണ്ട്. ചിലർ അസാധാരണരൂപഭാവങ്ങളോടുകൂടിയവരായി കാണുന്നു. ചിലർ അസാമാന്യബുദ്ധിശാലികളായിക്കാണുന്നു. വിരൂപന്മാരും, ബുദ്ധിഹീനന്മാരുമായവർ ധാരാളം ധനം നേടുന്നതായും നാം കാണുന്നുണ്ട്. ഇങ്ങനെ ഒരു പുരുഷനിൽ പല ഗുണങ്ങളും, പല ദോഷങ്ങളും വന്നുചേരുന്നതായി നാം കാണുന്നുണ്ട്. അത് സ്വാഭാവികമായി കാണുന്നതാണ്. അതൊക്കെ തന്റെ യോഗ്യതകൊണ്ട് താനുണ്ടാക്കിയതാണെന്ന് അഭിമാനിക്കാമോ? താൻ യോഗ്യനാണെന്ന് അഭിമാനിക്കുന്നതും, തന്റെ യോഗ്യതകൊണ്ടാണെന്നു ഭാവിക്കുന്നതും, മഹാവിഡ്ഢിത്തമാണ്. എല്ലാം പ്രകൃതിയുടെ ഒഴുക്കിൽ വന്നുചേരുന്നതാണ്. എന്നിൽ ഉറപ്പ് നല്ലപോലെയുണ്ട്. അല്ലെങ്കിൽ എനിക്ക് എന്റെ ഈ നിലയും പ്രജ്ഞയും എന്നിലുണ്ടാവുകയില്ല. അതൊക്കെ നൈസർഗ്ഗികമെന്നല്ലാതെ എന്റെ മിടുക്കുകൊണ്ടാണെന്നുള്ള തോന്നൽ എന്നിലില്ല. ഈ ലോകത്തിലെ ശുഭങ്ങളും, അശുഭങ്ങളുമൊക്കെ കർമ്മത്തിന്റെ ഫലങ്ങളാണ്. എല്ലാം കർമ്മവിഷയം മാത്രമാണ്. ഞാൻ അതിന്റെ കാര്യമെങ്ങനെയാണെന്നു പറയാം. ഭവാൻ കേൾക്കുക.

ചോറു കാണുമ്പോൾ കാക്കയ്ക്കറിയാം, അത് എന്തു വസ്തുവാണെന്ന്. അവ കൂട്ടുകാരെ വിളിച്ചുവരുത്തുന്നു; അതു പോയി കൊത്തുന്നു. അങ്ങനെ കർമ്മങ്ങളൊക്കെ അതിന്റെ സ്വഭാവത്തെ കാണിക്കുന്നു എന്നതാണ് അതിന്റെ ലക്ഷണം. പ്രകൃതിയുടെ വികാരം മാത്രം അറിയുകയും, പ്രകൃതിയെ, അജയ്യശക്തിയെ, അറിയാതിരിക്കുകയും ചെയ്യുന്നവൻ അവന്റെ അജ്ഞതമൂലം വിഷമിക്കുന്നു; അമ്പരക്കുന്നു. പ്രകൃതിയും അതിന്റെ സ്വഭാവവുംതമ്മിലുള്ള വ്യത്യാസം നല്ലപോലെ ഗ്രഹിച്ചവൻ ഒരിക്കലും വിഡ്ഢിയാവുകയില്ല. അവൻ അതിൽ അമ്പരന്നു വിഷമിക്കുന്നതല്ല. ലോകത്തിലുള്ള വസ്തുവിന്നെല്ലാം അതാതിന്റേതായ ഒരു സ്വഭാവമുണ്ട്. അവയുടെ സ്വഭാവവും, ഭാവിഭാവങ്ങളും ശരിയായി ധരിച്ചാൽപ്പിന്നെ ദർപ്പവും, മാനവും, ബോധവും ഉണ്ടെന്ന് അഭിമാനിക്കുന്ന പുരുഷനെക്കൊണ്ട് എന്തു ചെയ്യുവാൻ കഴിയും?

എടോ ഇന്ദ്രാ! ഞാൻ ധർമ്മവിധികളൊക്കെ ശരിക്കും അറിയുന്നുണ്ട്. ഭൂതങ്ങളുടെ അസ്ഥിരമായ സ്വഭാവത്തെയും ഞാൻ അറിയുന്നുണ്ട്. അതുകൊണ്ട് ഞാൻ അതിൽ ദുഃഖിക്കുന്നില്ല. ഈ കാണുന്നതെല്ലാം നാശമുള്ളതാണ്. നിർമ്മമനായി, നിരഹങ്കാരനായി, നിരീഹനായി, ബന്ധമറ്റവനായി, സ്വസ്ഥനായി, സർവ്വത്തേയും ഉപേക്ഷിച്ച് അതിൽ യാതൊരു വിഷമവും, നിരാശയും, ദുഃഖവും കൂടാതെ ജീവികളുടെ ഉത്ഭവത്തേയും, ക്ഷയത്തേയും ഞാൻ നോക്കിക്കാണുകയാണ്. പ്രകൃതിയോടോ, അതിന്റെ വികാരങ്ങളോടോ എനിക്കു യാതൊരു താല്പര്യമോ വിദ്വേഷമോ ഇല്ല. പ്രജ്ഞനേടി ദാന്തനായി ആഗ്രഹങ്ങൾവിട്ട വിതൃപ്തനായ ഒരുവനിൽ ലോകവിദ്യാജ്ഞാനംമൂലം യാതൊരായാസവും ഹേ ശക്രാ, തോന്നുകയില്ല. എനിക്കു ശത്രുവായി ആരേയും ഞാൻ കാണുന്നില്ല. എന്റെ എന്ന മമതയുള്ളവനായും ഞാൻ ആരേയും കാണുന്നില്ല. മേലും, കീഴും, വിലങ്ങും ഒരിടത്തും ഞാൻ ഒന്നും ആഗ്രഹിക്കുന്നില്ല വാസവാ! എനിക്ക് ഒരു കാലത്തും സ്വർഗ്ഗമാകട്ടെ, ഈ ലോകസുഖമാകട്ടെ, ചക്രവർത്തിത്വമാകട്ടെ ഞാൻ ആഗ്രഹിക്കുന്നില്ല. എനിക്ക് അതിൽ യാതൊരു താല്പര്യവുമില്ല. ആത്മാവിനെപ്പറ്റി അറിയുന്നതിലും എനിക്കു വലിയ ഒരു സന്തോഷം തോന്നുന്നില്ല. എന്നാൽ ആത്മാവ് എല്ലാറ്റിൽനിന്നും വിട്ടുനില്ക്കുന്നതാകയാൽ, അഭിമാനിക്കുവാൻ ഒന്നും ഞാൻ കാണുന്നില്ല. അതുകൊണ്ട് എനിക്ക് കാമം എന്ന ഒന്ന് ഇല്ലതന്നെ!'

ശക്രൻ പറഞ്ഞു: 'ഈ പ്രജ്ഞ എങ്ങനെ നേടുവാൻ കഴിയും? എന്തിനാൽ അത്ര മഹത്തായ ശാന്തി ലഭിക്കും? ഞാൻ അങ്ങയോട് അപേക്ഷിക്കുന്നു. പറഞ്ഞുതന്നാലും.'

പ്രഹ്ലാദൻ പറഞ്ഞു: 'ആർജ്ജവംകൊണ്ടു പ്രമാദമില്ലാത്തവനും, പ്രസാദത്താലും, ആത്മവിദ്യയാലും, വൃദ്ധശുശ്രൂഷയാലും താൻ മഹത്ത്വത്തെ പ്രാപിക്കുന്നതാണ് ഇന്ദ്രാ! സ്വഭാവത്താൽ, പ്രകൃതിയാൽത്തന്നെ, പ്രജ്ഞ ലഭിക്കും. സ്വഭാവത്താൽത്തന്നെ ശാന്തിയും ലഭിക്കും. അങ്ങ് കാണുന്നതൊക്കെ സ്വഭാവത്താൽ ഉണ്ടാകുന്നതാണ്. അതിൽനിന്ന് ഒന്നും വിട്ടുനില്ക്കുന്നില്ല.'

ഇപ്രകാരം ദൈത്യേശ്വരനായ പ്രഹ്ലാദൻ പറഞ്ഞപ്പോൾ ശക്രൻ അത്ഭുതപ്പെട്ടുപോയി. ശക്രൻ അവന്റെ വാക്കുകളെ പ്രശംസിച്ചു. ദൈത്യേന്ദ്രനെ ഉടനെ പൂജിച്ച് ത്രൈലോക്യനാഥനായ ഇന്ദ്രൻ, അസുരേന്ദ്രനോടു യാത്രപറഞ്ഞ്, തന്റെ ഗൃഹത്തിലേക്കു പോയി."

**223. ബലിവാസവസംവാദം – ഇന്ദ്രന്റെ ആക്ഷേപവാക്കുകൾക്ക് ബലിയുടെ മറുപടി –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, ശ്രീ നശിച്ചവനായ രാജാവ്, കാലത്തിന്റെ കനത്ത പ്രഹരമേറ്റ് തകർന്നവനായ രാജാവ്, എന്ത് ബുദ്ധി സ്വീകരിച്ച് ഈ ഭൂമിയിൽ വർത്തിക്കണം? അങ്ങു പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ഇന്ദ്രനും വൈരോചനനായ മഹാബലിയും തമ്മിൽ നടന്ന സംഭാഷണമാണ് വിഷയം. സർവ്വ അസുരന്മാരേയും ജയിച്ച് ദേവേന്ദ്രൻ 'മഹാബലി എവിടെപ്പോയി?' എന്ന് അന്വേഷിച്ചു. കണ്ടെത്തിയില്ല. ഉടനെ ബ്രഹ്മാവിന്റെ അടുത്തു ചെന്നു ചോദിച്ചു.

ശക്രൻ പറഞ്ഞു: "പിതാമഹാ, മഹാബലി എന്ന ദൈത്യൻ എവിടെപ്പോയി? ബ്രഹ്മാവേ, എത്ര വാരിക്കോരി കൊടുത്തിട്ടും ഒടുങ്ങാത്ത ധനം ആർക്കുണ്ടായിരുന്നുവോ, ആ ബലിയെ ഇപ്പോൾ ഞാൻ അന്വേഷിച്ചിട്ടും കാണുന്നില്ല. അവൻ എവിടെപ്പോയെന്ന് എന്നോടു പറഞ്ഞാലും. അവൻ വായുവായിരുന്നു, വരുണനായിരുന്നു, അർക്കനായിരുന്നു, ശശിയായിരുന്നു, ജഗത്തിനെ തപിപ്പിക്കുന്ന അഗ്നിയായിരുന്നു, ജലമായിരുന്നു. അത്രയും ശ്രേഷ്ഠനായ ആ മഹാബലി എവിടെപ്പോയൊളിച്ചു? പിതാമഹാ, അവനെവിടെയാണെന്നു പറഞ്ഞുതരണേ! ദിക്കുകളെയെല്ലാം പ്രകാശിപ്പിച്ചുകൊണ്ടിരുന്ന അവൻ അസ്തമിച്ചു. അവൻ കാലംപോലെ യാതൊരു മുടക്കവുംകൂടാതെ വർഷിച്ചിരുന്നു. പ്രജകൾ എന്ത് ആഗ്രഹിക്കുന്നുവോ, അതൊക്കെ യഥേഷ്ടം വർഷിച്ചുകൊടുത്തിരുന്ന ആ പ്രതാപി എവിടെപ്പോയി ഇപ്പോൾ? അവൻ എവിടെപ്പോയെന്ന് പിതാമഹാ, പറഞ്ഞുതരണേ!"

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ മഘവൻ, പ്രതാപിയായ ഇന്ദ്രാ! അവനെ നിന്ദിച്ചുകൊണ്ട് നീ ഈ പറയുന്നത് നിനക്ക് ഒട്ടും ഭൂഷണമല്ല. ബലിയെ കൊല്ലുവാൻ നീ ആഗ്രഹിക്കുന്നത് നന്നല്ല. ഒരുത്തൻ അറിയുവാൻവേണ്ടി ചോദിക്കുമ്പോൾ അറി

വുള്ളവൻ പറഞ്ഞുകൊടുക്കേണ്ടതാണ്. വ്യാജം പറയുന്നത് ശരിയല്ലല്ലോ. അതുകൊണ്ട് ഞാൻ പറഞ്ഞുതരാം. അല്ലയോ ശചീപതേ, അവൻ ഒട്ടകത്തിന്റേയോ, കാളയുടേയോ, കുതിരയുടേയോ വർഗ്ഗത്തിൽ വലിയ ഒരു ജീവിയായി ഇപ്പോൾ ജന്മമെടുത്തിരിക്കയാണ്. അങ്ങനെ അവൻ ഒരു ശൂന്യമായ ഗൃഹത്തിനുള്ളിൽ നില്ക്കുന്നുണ്ട്."

ശക്രൻ പറഞ്ഞു: "പിതാമഹാ, ഞാൻ ഇപ്പോൾ അവനെ കണ്ടു പിടിക്കുവാൻ പുറപ്പെടുകയാണ്. അങ്ങനെ ഒരു ശൂന്യഗൃഹത്തിൽ അവനെ കണ്ടെത്തിയാൽ ഞാൻ അവനെ കൊല്ലണമെന്നാണ് വിചാരിക്കുന്നത്? എങ്ങനെ വേണം? കൊല്ലാതിരിക്കണമോ? അങ്ങു പറയൂ, ഞാൻ എന്തുചെയ്യണമെന്ന്?"

ബ്രഹ്മാവ് പറഞ്ഞു: "എടോ ശക്രാ, അവനെ നീ കണ്ടെത്തിയാൽ കൊല്ലരുത്. അവൻ കൊല്ലേണ്ടവനല്ല. നീ അവനോട് ന്യായമായ കാര്യങ്ങൾ ചോദിച്ച് അറിയുക. ഹേ വാസവാ! നീ ഇഷ്ടംപോലെ അവനുമായി സംസാരിച്ചുകൊള്ളുക!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞപ്പോൾ, മഹേന്ദ്രൻ ഐരാവതം എന്ന തന്റെ ആനയുടെ പുറത്തുകയറി ശ്രീമാനായി ഭൂമിയിൽ സഞ്ചരിച്ചു. അങ്ങനെ പലയിടത്തും അന്വേഷിച്ചുകൊണ്ടിരിക്കെ ബ്രഹ്മാവ് പറഞ്ഞമാതിരി ഒരു ശൂന്യമായ ഗൃഹത്തിൽവെച്ചു കഴുതയുടെ രൂപത്തിൽ നില്ക്കുന്ന ബലി എന്ന ദൈത്യനെ കണ്ടെത്തി."

ശക്രൻ പറഞ്ഞു: "എടോ ദാനവാ, കൊള്ളാം. നീ ഇപ്പോൾ കഴുതയായി ജനിച്ച് ഉമിതിന്നുകയാണ്! നിനക്ക് പറ്റിയ ഈ നീച ജന്മത്തിൽ നീ ദുഃഖിക്കുന്നുണ്ടോ, അതോ സുഖിക്കുന്നുണ്ടോ? ഞാൻ മുമ്പ് കാണാത്ത ഒരു കാഴ്ചയാണീക്കാണുന്നത്! അമ്പോ! എന്തായിരുന്നു നിന്റെ പ്രതാപം! ഇപ്പോഴോ, ശത്രുവിന്റെ അധീനത്തിൽ നീ പെട്ടുപോയിരിക്കുന്നു. നിന്റെ ശ്രീയൊക്കെ എവിടെ? മിത്രങ്ങളെവിടെ? വീര്യവും പരാക്രമവുമൊക്കെ എവിടെപ്പോയി? നീ വളരെ വാഹനങ്ങളോടുകൂടി നിന്റെ ജ്ഞാതികളായ അനേകം ദൈത്യന്മാരോടുകൂടിച്ചേർന്ന് ലോകത്തെയൊക്കെ തപിപ്പിച്ചുകൊണ്ട് ഈ ദേവന്ദ്രനായ എന്നെ ലേശവും കൂസാതെ ലോകം മുഴുവൻ ചുറ്റിനടന്നവനല്ലേ? നീ അഗ്രസ്ഥാനത്തുനിന്നു സകല ദൈത്യന്മാരേയും നിന്റെ ചൊല്പടിക്കൊത്ത് നയിച്ചു. നീ ഐശ്വര്യപ്രതാപിയായി വിളങ്ങുന്ന കാലത്ത് എന്തായിരുന്നു കഥ! ഭൂമി ഉഴാതെതന്നെ വിളവുതന്നു! അത്ഭുതം! ആ നീ ഇപ്പോൾ ഈ നിലയിലെത്തി! എടോ ദൈത്യാ! നിനക്കു വന്നു ചേർന്ന ഈ അധോഗതിയിൽ നീ വ്യസനിക്കുന്നുണ്ടോ? അതോ ഇല്ലെന്നുണ്ടോ? നീ കിഴക്കേകടലിന്റെ തീരത്ത് അത്യുജ്ജ്വലനായി ശ്രേയസ്സോടെ ശോഭിച്ചിരുന്ന ആ കാലത്തെപ്പറ്റി നീ ചിന്തിക്കുന്നുണ്ടോ? നീ അന്നു നിന്റെ ജ്ഞാതികൾക്കൊക്കെ പൊന്നും പണവും വാരിക്കോരി കൊടുത്തിരുന്ന ആ കാലത്ത് നിന്റെ മനസ്സ് എങ്ങനെയായിരുന്നു? അന്നുനിന്റെ മുമ്പിൽ ആയിരം സുന്ദരീമണികളായ ദേവസ്ത്രീകളാണ് നൃത്തംചെയ്തിരുന്നത്. വളരെ വർഷങ്ങൾ അത്യുജ്ജ്വലമായ ശ്രീയോടുകൂടി നീ വിഹരിച്ചു. ആ പെണ്ണുങ്ങളൊക്കെ പൊൽത്താമരപ്പൂമാലയണിഞ്ഞവരും പൊൻനിറം പൂണ്ടവരുമായിരുന്നു. അന്നത്തെ നിന്റെ പ്രതാപവും ഇന്നത്തെ നിന്റെ നിലയും എങ്ങനെയിരിക്കുന്നു ദാനവേശ്വരാ!

നീ ചൂടിയിരുന്ന വെൺകൊറ്റക്കുട എത്ര മാഹാത്മ്യമേറിയതായിരുന്നു! സ്വർണ്ണരത്നമയമല്ലേ ആയിരുന്നത്? നർത്തകന്മാരായ ഗന്ധർവ്വന്മാർ എഴുപതിനായിരമുണ്ടായിരുന്നു. യജ്ഞം ചെയ്യുന്ന നിന്റെ മഹായൂപം സ്വർണ്ണമായിരുന്നു. ആ യജ്ഞത്തിൽവെച്ച് പതിനായിരം പശുക്കളെ നീ ദാനംചെയ്തു. പിന്നേയും ആയിരം നല്കി. അന്ന് നിന്റെ പ്രതാപം എങ്ങനെയായിരുന്നു? നീ യജമാനത്വം വഹിച്ച് ഭൂമി മുഴുവൻ ശമ്യാക്ഷേപവിധിപ്രകാരം പ്രദക്ഷിണംവെച്ച്, ദേവയജ്ഞം നടത്തി. എടോ ദൈത്യാ! അന്നു നിന്റെ മനസ്സ് എങ്ങനെയായിരുന്നു? നിന്റെ മനസ്സിൽ എത്രത്തോളം നീ ഊറ്റം കൊണ്ടിരുന്നു? ഇന്നു നിന്റെ ആ പൊൻകിണ്ടിയൊന്നും കാണുന്നില്ല! നിന്റെ ശ്വേതാതപത്രവും കാണുന്നില്ല! നിന്റെ വെൺചാമരവും കാണുന്നില്ല! ബ്രഹ്മാവ് നല്കിയ ആ മാലയെവിടെപ്പോയി? എടോ സുരാധിപാ! അവയൊക്കെയെവിടെ?"

ബലി പറഞ്ഞു: "കൊള്ളാം! എടോ വാസവാ! നീ ഇപ്പോൾ എന്റെ പൊൻകിണ്ടി കാണുന്നില്ല! വെൺകൊറ്റക്കുട കാണുന്നില്ല! വെൺചാമരം കാണുന്നില്ല! ബ്രഹ്മാവുതന്ന എന്റെ മാലയും കാണുന്നില്ല! ഗുഹയിൽ വന്നുപെട്ട എന്റെ രത്നങ്ങളെയാണ് നീ അന്വേഷിക്കുന്നത്! എനിക്ക് കാലംവരുമ്പോൾ അന്ന് നീ അതൊക്കെ കാണും! എടോ ഇന്ദ്രാ, ഇത് ഒട്ടും നിന്റെ പദവിക്ക് ഒത്തതല്ല! നിന്റെ യശസ്സിന്നും, നിന്റെ കുലത്തിന്നും ചേർന്നതല്ല ഈ ചോദ്യം! നീ ഇപ്പോൾ ദൈവാനുഗ്രഹത്താൽ സമൃദ്ധിയോടെ വിളങ്ങുന്നു! സമൃദ്ധി നശിച്ചവനായ എന്നെ നീ കളിയാക്കുന്നു. നിന്ദാസ്തുതിചെയ്യുന്നു! നീ പറഞ്ഞതിന്റെ പൊരുളൊക്കെ ഞാൻ അറിയുന്നുണ്ട് വാസവാ! ശരിക്കും ബോധമുള്ളവരാരും ഇങ്ങനെ അഹങ്കരിക്കുകയില്ല. പ്രജ്ഞയുള്ള ജ്ഞാനതൃപ്തന്മാർ, ജ്ഞാനികളും ക്ഷാന്തരും മനീഷികളുമായ യോഗ്യന്മാർ ആരും ദുഃഖത്തിൽ ദുഃഖിക്കയില്ല. സമൃദ്ധിയിൽ ഹർഷിക്കുകയുമില്ല! ഹേ, പുരന്ദരാ! ദേവാധിരാജനായ നീ വെറും നാടന്മാരെപ്പോലെ നിന്ദിച്ചു സംസാരിക്കുന്നു! നീ എന്നെപ്പോലെ ഇന്നത്തെ നിലയിലായാൽ അന്ന് നീ ഇത്തരം നിന്ദാവാക്കുകൾ പറയുകയില്ലെന്ന് മനസ്സിലാക്കൂ!"

## 224. ബലിവാസവസംവാദം - കാലത്തിന്റെ ശക്തി അനുല്ലംഘ്യമാണെന്ന് ബലി ഇന്ദ്രനോട് പറയുന്നു

– ഭീഷ്മൻ പറഞ്ഞു: "മഹാബലിയുടെ വാക്കുകേട്ട് ഇന്ദ്രൻ മെല്ലെ പുഞ്ചിരിതൂകി. പിന്നെ സർപ്പത്തെപ്പോലെ ചീറ്റുന്ന ബലിയോട് ഒന്നുകൂടി വിശദമായി അറിയുവാൻ ആഗ്രഹിച്ച് വീണ്ടും ഇപ്രകാരം ചോദിച്ചു."

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ദാനവാ, അനേകം വാഹനങ്ങളോടും അനേകം ജ്ഞാതിജനങ്ങളോടും കൂടെ ഈ നമ്മെ അവഗണിച്ച്, കൂസൽവെടിഞ്ഞ് ലോകം മുഴുവൻ തപിപ്പിച്ചുകൊണ്ട് നീ അന്ന് പ്രതാപം കാണിച്ച് ലോകം പ്രദക്ഷിണം വെച്ചില്ലേ? ഇപ്പോൾ നിനക്കുപെട്ട ഈ കഷ്ടമായ നിലകണ്ട് എടോ ബലീ, ജ്ഞാതികളും മിത്രങ്ങളുമൊക്കെ വിട്ടൊഴിഞ്ഞ നീ ദുഃഖിക്കുന്നുണ്ടോ? അതോ ഇല്ലയോ? പണ്ടു വലിയ സന്തോഷത്തോടെ, നിന്റെ കീഴിൽ നിന്ന ലോകത്തിന്റെ സ്തുതിയെല്ലാം കേട്ടുകൊണ്ടിരുന്ന നീ, ഈ ബഹിഷ്കരണത്തിന്റെ അവമാനം ഏറ്റിട്ട് ദുഃഖിക്കുന്നുണ്ടോ? അതോ ഇല്ലയോ?"

ബലി പറഞ്ഞു: "കാലമാറ്റത്തിന്റെ ധർമ്മം അതു പ്രവർത്തിച്ചു. നിത്യമായി ഒന്നും നിലനില്ക്കുന്നതല്ലെന്ന്, കാലമാറ്റത്തിന്റെ ധർമ്മം അതാണെന്ന്, ഞാൻ ശരിക്ക് കണ്ടറിഞ്ഞിരിക്കുന്നു. ഈ കാണുന്ന വസ്തുക്കളെല്ലാം നാശമുള്ളതാണെന്ന് ഞാൻ കണ്ടിരിക്കുന്നു. ഹേ, ശക്രാ, അതുകൊണ്ട് ഞാൻ അതിൽ ദുഃഖിക്കുന്നില്ല. അല്ലയോ സുരാധിപാ, ജീവികൾക്കുള്ള ഈ ദോഷങ്ങൾക്ക് എല്ലാറ്റിന്നും അവസാനമുണ്ട്. നാശമുണ്ട്. അതുകൊണ്ട് ശക്രാ, ഞാൻ അതിൽ ദുഃഖിക്കുന്നില്ല. എനിക്കു സംഭവിച്ച അപകർഷം ഞാൻ വരുത്തിക്കൂട്ടിയതല്ല. എന്റെ കുറ്റംകൊണ്ട് വന്നുചേർന്നതല്ല. ഞാനും ആ കാലമാറ്റത്തിന്റെ ധർമ്മത്തിന്നു വിധേയനാണ്. അതീതനല്ല. ജന്മമെടുക്കുമ്പോൾ ദേഹവും ജീവനും ഒപ്പം ജനിക്കുന്നു രണ്ടും ഒപ്പം വളരുന്നു. രണ്ടും ഒപ്പം നശിക്കുന്നു. ഇന്നു ഞാൻ ഈ നിലയിലായി അതുകൊണ്ട് ഞാൻ അവശനായി അമ്പരന്നു പോകുന്നില്ല. കാലത്തിന്റെ മാറ്റത്തിൽ എന്തു സംഭവിക്കുമെന്ന് അറിയുന്നവന് പിന്നെ ദുഃഖമെവിടെയാണ്? ജീവികൾക്കെല്ലാം അന്ത്യമുണ്ട്. പുഴകൾക്ക് അവസാനം സമു

ദ്രത്തിലാണ്. എടോ വജ്രധാരകാ, അതു നല്ലപോലെ അറിഞ്ഞവൻ മോഹിക്കുകയില്ല. അത് അപ്രകാരം അറിയാത്തവരായ രാജമോഹബദ്ധരായ ജനങ്ങൾ അജ്ഞാനതിമിരാന്ധരായി കഷ്ടപ്പെട്ട് ഉഴലുകയാണ്.

ജ്ഞാനംസിദ്ധിച്ച പുരുഷൻ അഘം നീങ്ങിയവനാകും. അഘം നീങ്ങിയവൻ സത്വവാനാകും. സത്വഗുണം മനസ്സിൽ വന്നുചേർന്നാൽ അവൻ തെളിഞ്ഞ ശുദ്ധിയോടുകൂടിയവനാകും. ആ ജ്ഞാനം ലഭിക്കാതെ തമസ്സിൽ മുഴികിക്കിടക്കുന്നവൻ വീണ്ടും വീണ്ടും ജനിക്കും. ഓരോ അർത്ഥത്തിലും പ്രചോദിതരായ കൃപണന്മാർ അതാതർത്ഥത്തിൽ ഉള്ളു തപിക്കുന്നവരാകും. അർത്ഥലാഭം അനർത്ഥമാണ്. ജീവിതവും മരണവും പോലെതന്നെയാണ് സുഖവും ദുഃഖവും. അതുകൊണ്ട് അവയിൽ ഞാൻ ദ്വേഷിക്കുകയോ കൊതിക്കുകയോ ചെയ്യുകയില്ല.

ഒരുത്തൻ മറ്റൊരുത്തനെ കൊല്ലുമ്പോൾ അവൻ മറ്റൊരുത്തന്റെ ശരീരത്തെയാണ് ഹനിക്കുന്നത്. അവൻ വിചാരിക്കുന്നു താനാണു മറ്റവനെ കൊന്നതെന്ന്. അവനും വധിക്കപ്പെടുന്നു. വധിക്കുന്നവനാകട്ടെ, വധിക്കപ്പെടുന്നവനാകട്ടെ സത്യം അറിയുന്നില്ല; ആരാണ് കൊന്നത്; ആരാണ് കൊല്ലപ്പെട്ടത് എന്ന്.

കുന്നിനെപ്പോലും കീഴടക്കി ഒരുത്തൻ തന്റെ പൗരുഷം കാട്ടുന്നു. അവൻ വിചാരിക്കുന്നു താനാണ് അതു ചെയ്തതെന്ന്. എന്നാൽ അവനല്ല അതു ചെയ്തത്. അതു ചെയ്തവൻ മറ്റൊരാളാണ്. ആ 'അവനാ' ണ് അതിന്റെ കർത്താവ്. ലോകത്തിന്നു നാശവും ഉല്പത്തിയും ചെയ്തുകൊണ്ടിരിക്കുന്ന, രണ്ടും ചെയ്തുകൊണ്ടിരിക്കുന്ന, ഒരു ശക്തിയുടെ പ്രവർത്തനം അനവരതം നടക്കുന്നുണ്ട്. ആ രണ്ടു പ്രവർത്തനവും ഒരാൾ നടത്തിക്കൊണ്ടിരിക്കുന്നുണ്ട്. ആ പ്രകൃതിശക്തിയാണ് അതു ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതും; അല്ലാതെ ഞാനോ നീയോ അല്ല. അതിന്റെ കർത്താവ് നമ്മിൽനിന്നന്യമായ മറ്റൊന്നാണ്. നമ്മെ ഈ ലോകത്തിലേക്കു പ്രത്യക്ഷപ്പെടുത്തിയ ആ കൈയുടെ പണിയാണതെല്ലാം.

ഭൂമി, തേജസ്സ്, ജലം, വായു, ആകാശം എന്നിവയാണ് പഞ്ചഭൂതങ്ങൾ. ഈ പഞ്ചഭൂതങ്ങളാണ് ജീവികൾക്കുള്ള ജീവന്റെ മൂലഹേതുക്കൾ. അതിൽനിന്നാണ് ജീവി ഉത്ഭവിക്കുന്നത്. എല്ലാവരുടേയും കഥ അതായിരിക്കെ അതിനെക്കുറിച്ച് എന്തിനു നാം ആവലാതിപ്പെടുന്നു? ഇതു ശരിക്കും ധരിച്ചവനായ ഞാൻ പിന്നെ വിഷാദിക്കുമോ? വളരെ അറിവുള്ളവനും. അല്പം അറിവുള്ളവനും, മഹാബലവാനും, ബലഹീനനും, സുന്ദരനും, വിരൂപനും, സുഭഗനും, ദുർഭഗനും ഒന്നും കാലത്തിന്നു വ്യത്യാസമില്ല. സകലരേയും കാലം ആക്രമിച്ച് അവസാനിപ്പിക്കും. മഹാഗംഭീരനാണ് അവൻ; മഹാശക്തനാണ് ആ 'കാല'മെന്നവൻ. അവൻ തന്റെ ശക്തമായ കൈകൊണ്ട് സകലത്തേയും, അഗാധതയിലേക്കു പിടിച്ചു മുക്കിക്കളയുന്നു. അവന്റെ കരത്തിന്റെ പിടിയിലാണ് ഞാനുമെന്നിരിക്കെ എന്റെ ശ്രേയസ്സിനെ മുക്കിക്കളഞ്ഞത് ആ സർവ്വശക്തനായ കാലമാണെന്നറിഞ്ഞിരിക്കെ ഞാൻ ദുഃഖിക്കുമോ?

കത്തിക്കരിഞ്ഞതേ കരിഞ്ഞതാകൂ. ചത്തതേ ചത്തതാകൂ. മുമ്പെ നഷ്ടപ്പെട്ടതേ നഷ്ടമാവൂ. പോയത് പോയതുതന്നെ. നേടിയതേ നേട്ടമാകൂ! കാലം ഒരു കടലുപോലെയാണ്. അതിൽ ദ്വീപൊന്നുമില്ല. അതിന്റെ മറുകര എവിടെയാണ്? അതിന്റെ അറ്റം കാണാൻ സാദ്ധ്യമല്ല. എത്ര അഗാധമായി ചിന്തിച്ചിട്ടും ഈ അനുസ്യൂതമായ പ്രവാഹത്തിന്റെ അറ്റം, വിധിയുടെ ദിവ്യമായ സൃഷ്ടിസ്ഥിതിസംഹാരാത്മകമായ കാലപ്രവാഹത്തിന്റെ അന്തം, ഞാൻ കാണുന്നില്ല. കാലം സകല വസ്തുക്കളേയും നശിപ്പിക്കുന്നുണ്ടെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ലെങ്കിൽ എടോ ശചീപതേ, എന്നിൽ ഒരുപക്ഷേ, ഹർഷവും അഹങ്കാരവും ക്രോധവും ഒക്കെ തലപൊക്കുമായിരുന്നു. ഇപ്പോൾ വിജനമായ ഒരു സ്ഥലത്ത് ഉമിയും തിന്ന് ഉഴലുന്ന എന്നെ, കഴുതയായി നില്ക്കുന്ന എന്നെ, മണ്ണത്തറിഞ്ഞ് ഇവിടെയെത്തി നിന്ദിക്കുകയാണ് നീ. നീ ഇപ്പോൾ എന്റെ ദയനീയാവസ്ഥ കണ്ട് ഹർഷിക്കുന്നു! വേണമെങ്കിൽ ഞാൻ പല രൂപത്തേയും എടുക്കാം. ആ ഘോരമായ രൂപം കണ്ടാൽ നീ ഭയപ്പെട്ട് ഓടിക്കളയും. എല്ലാം തന്നിലേക്കു വലിക്കുന്നതും, എല്ലാം നല്കുന്നതും കാലമാണ്. എല്ലാം ചെയ്യുന്നത് കാലമാണ്. എടോ ശക്രാ, അതു നീ ധരിക്കൂ! പൗരുഷം കാണിക്കേണ്ടാ. എടോ പുരന്ദരാ, ഞാൻ കോപിച്ച് ഒന്നു നോക്കിയാൽ ഈ മൂന്നു ലോകവും നടുങ്ങുന്ന ഒരു കാലമുണ്ടായിരുന്നു. ഞാൻ ലോകത്തിന്റെ ശാശ്വതമായ ധർമ്മമെല്ലാം അറിയുന്നുണ്ട്. അതു നീയും അറിയണം. ശാശ്വതമായ ധർമ്മം നീ അറിയേണ്ടതാണ്. തന്നത്താൻ യോഗ്യനാണെന്നു ഗർവ്വിച്ചുപോകരുത്. ഉത്ഭവവും അന്തസ്സും തന്നിലല്ല ഇരിക്കുന്നത്. നിന്റെ മനസ്സ് വെറും കുട്ടിയുടെ മാതിരിതന്നെ! ഇന്നും പണ്ടത്തെ മട്ടുതന്നെ! അല്ലയോ മഘവാവേ, എല്ലാം നോക്കിക്കാണുക! ഉറച്ച ഒരു ബുദ്ധി നിന്നിലുണ്ടാകട്ടെ!

പിതൃക്കളും ദൈവങ്ങളും മനുഷ്യരും ഗന്ധർവ്വന്മാരും ഉരഗങ്ങളും രാക്ഷസന്മാരും എല്ലാം എന്റെ കല്പനയ്ക്കു കീഴിൽ നിന്നിരുന്നു. അന്ന് അതു ഹേ വാസവാ, നിനക്കു ബോദ്ധ്യപ്പെട്ട കാര്യമല്ലേ? ബുദ്ധിമാത്സര്യമോഹിതരായ ജനങ്ങൾ 'വൈരോചനനായ ബലി ഏതു ദിക്കിൽ നില്ക്കുന്നുവോ ആ ദിക്കിനെ ഞങ്ങൾ ഇതാ കൈകൂപ്പുന്നു' എന്നു പറഞ്ഞ് എന്നെ ആദരിച്ചു സ്തുതിച്ച് കൈകൂപ്പിയിരുന്നതു നീ കണ്ടതല്ലേ? അതോർത്തു ഞാൻ ഇന്നു ദുഃഖിക്കുന്നില്ല. ആ കഴിഞ്ഞ കാലത്തിന്റെ യോഗ്യത നഷ്ടപ്പെട്ടതിൽ ഞാൻ ഖേദിക്കുന്നില്ല മഹീപതേ! ഇപ്രകാരം ദൃഢമാണ് എന്റെ ബുദ്ധി. ഞാൻ ആ ശാസ്താവിന്റെ പാട്ടിൽ അദ്ദേഹത്തിന്റെ കല്പനയ്ക്കു വിധേയനായി നില്ക്കുകയാണ്.

ഉയർന്ന കുലത്തിൽ ജനിച്ചവനും, സുന്ദരാകൃതിയും, വലിയ പ്രതാപവാനുമായ പുരുഷൻ തന്റെ സകല സുഹൃത്തുക്കളോടും അമാത്യന്മാരോടുംകൂടി കാരാഗൃഹത്തിൽ കിടന്നു ദുഃഖിക്കുന്നത് നാം കാണുന്നു. അതു കാലത്തിന്റെ പണിയാണ്. അത് അങ്ങനെ ഭവിക്കുവാനാണ് വിധിയുടെ നിശ്ചയം. *

അതുപോലെ ദുഷ്കുലത്തിൽ ജനിച്ചവനും ദുർജ്ജാതനും മഹാമൂഢനുമായ മനുഷ്യൻ സുഖമായി അമാത്യന്മാരോടുകൂടി ജീവിക്കുന്നു. അതും അങ്ങനെ വരേണ്ടത് വന്നതാണെന്നറിയണം. അതുപോലെതന്നെ കല്യാണിയായ, സുന്ദരിയായ സ്ത്രീ നിർഭാഗ്യവതിയായി, ദുർഭഗയായി വസിക്കുന്നതും ഞാൻ കാണുന്നുണ്ട്. അതും വിധിയുടെ, കാലത്തിന്റെ, കല്പനയാണ്. ലക്ഷണംകെട്ട വിരൂപ സുഭഗയായി ജീവിക്കുന്നതും നാം കാണുന്നുണ്ട്. എടോ ശക്രാ, ഇന്ദ്രാ. ഇതു നീയോ ഞാനോ വരുത്തിയതല്ല. നീ ഇങ്ങനെ ഇപ്പോൾ പ്രതാപിയായതും ഞാൻ ഇങ്ങനെ താണുപോയതും നീയോ ഞാനോ വരുത്തിക്കൂട്ടിയതല്ല. നമ്മുടെ യോഗ്യതായോഗ്യതകൾകൊണ്ടു വന്നതല്ല. ശതക്രതോ, എന്റെ ഈ നിലയ്ക്കു ഉത്തരവാദി ഞാനല്ല. സമൃദ്ധിയും അസമൃദ്ധിയും മാറിമാറി വന്നുകൊണ്ടിരിക്കുന്നു. എന്റെ മുമ്പിൽ ദേവേന്ദ്രനായി നില്ക്കുന്ന നിന്നെ യോഗ്യനായി ഞാൻ കാണുന്നു. നീ ശ്രീമാനായി, ദ്യുതിമാനായി, എന്റെ നേരെ നിന്നു ഗർജ്ജിക്കുന്നു! കാലം നിന്നെ അത്തരത്തിലാക്കിയില്ലെങ്കിൽ നീ എന്നെക്കാൾ മേലെയായി നില്ക്കുമോ? നീ വജ്രം കൈയിലേന്തിനിന്നാലും നിന്നെ ഞാൻ ഒറ്റ ഇടിക്കു തകർത്തുകളഞ്ഞേനെ. ഇപ്പോൾ എനിക്കു വിക്രമത്തിന്റെ കാലമല്ല; ശാന്തിയുടെ കാലമാണ്. കാലം പിടിച്ചുനിർത്തുന്നു. പചിക്കുന്നതും കാലംതന്നെയാണ്. എനിക്കു

** നെപ്പോളിയൻ 'സെന്റ് ഹെലന' എന്ന ദ്വീപിൽ തടവുകാരനായി കിടക്കുമ്പോൾ പറഞ്ഞ വാക്കുകളോടു തുല്യമാണ് ഈ വാക്കുകൾ.*

കാലം സമാഗതമായെങ്കിൽ ദാനവേശ്വരപൂജ്യനായി ഗർജ്ജിച്ച് പ്രതാപിക്കുന്നവനായി വേറെ ആരെയെങ്കിലും കാണുവാൻ പറ്റുമോ? മഹാന്മാരായ നിങ്ങൾ പന്ത്രണ്ടാദിത്യന്മാരാണല്ലോ. ആ നിങ്ങളുടെയെല്ലാവരുടെയും ആകെക്കൂടിയ തേജസ്സ് ഞാൻ ഒറ്റയ്ക്കു ധരിച്ചവനാണ്. ഈ അംഭസ്സുകളൊക്കെ ഞാൻ വഹിച്ചു. എന്നിട്ട് എടോ ഇന്ദ്രാ ഞാൻ ലോകത്തിലൊക്കെ മഴ പൊഴിച്ചു. മൂന്നു ലോകവും ഞാൻ ഏകൻ തപിപ്പിക്കുകയും പ്രശോഭിപ്പിക്കുകയും ചെയ്തു. രക്ഷിക്കുന്നതിന്നും, നശിപ്പിക്കുന്നതിന്നും, കൊടുക്കുന്നതിനും എടുക്കുന്നതിന്നും ഞാൻ പ്രഭുവായിരുന്നു. നിയമിക്കുന്നതിന്നും സംയമിക്കുന്നതിന്നും ഞാൻ ഉലകിൽ പ്രഭുവും ഈശ്വരനുമായിരുന്നു. ആ പ്രഭുത്വം എനിക്ക് ഇപ്പോൾ ഒഴിവായിരിക്കുന്നു. കാലത്തിന്റെ സൈന്യത്തിൽ ആണ്ടുപോയ എനിക്ക് ഒന്നും തോന്നാത്തമട്ടായി.

എന്നെ അങ്ങനെ ആക്കിത്തീർത്തത് ഞാനല്ല, നീയുമല്ല, മറ്റാരുമല്ല വാസവാ! 'കാലം' എല്ലാറ്റിനേയും നശിപ്പിക്കുന്നു. മാറി മാറി ലോകർ ഐശ്വര്യം യദൃച്ഛയാ ഭുജിക്കുകയാണ് ഇന്ദ്രാ! വേദജ്ഞന്മാരായ മഹാന്മാർ പറയുന്നു 'കാലം' എന്നതു ബ്രഹ്മാവാണെന്ന്. പക്ഷങ്ങളും മാസങ്ങളും കാലത്തിന്റെ (ആയുസ്സിന്റെ) ദേഹമാണ്. അഹോരാത്രങ്ങളാകുന്ന വസ്ത്രങ്ങളാൽ ആച്ഛാദിതമായിരിക്കുന്നു. ആറ് ഋതുക്കൾ അവന്റെ ഇന്ദ്രിയങ്ങളാണ്. സംവത്സരം എന്നത് അവന്റെ മുഖമാണ്.

മഹാപ്രാജ്ഞന്മാരായ ചിലർ അവരുടെ ബുദ്ധിയിൽ കാലം ബ്രഹ്മതുല്യമായി, അഖിലവിശ്വത്തേയും ഉൾക്കൊള്ളുന്നതായി ക്കാണുന്നു. ഇതൊക്കെ ഞാൻ എന്റെ ചിന്തയിൽ അഞ്ചുവിധത്തിൽ അഞ്ചായിക്കാണുന്നു. ബ്രഹ്മം ഗംഭീരമാണ്, ഗഹനമാണ്, മഹാസമുദ്രംപോലെ ആദ്യന്തഹീനമാണെന്നു പറയാം. അക്ഷരം (നാശമില്ലാത്തതാണ്) ക്ഷരവുമാണ്. അലിംഗമായ താൻ ലിംഗങ്ങളെ പ്രാപിക്കുമ്പോൾ സലിംഗമാകുന്നു. ഇതിനെ തത്ത്വദർശികൾ ധ്രുവമായിക്കാണുന്നു. ജീവികളുടെ മാറ്റത്തെ ഭഗവാൻ ഇങ്ങനെയാണ് ചെയ്യുന്നത്.

എല്ലാ ഭൂതങ്ങൾക്കും കാലഗതിയിൽ ഉയർച്ചയും താഴ്ചയുമുണ്ട്. ഭവാനും അതിൽപ്പെടുകയില്ലെന്ന് വിചാരിക്കുന്നുണ്ടോ? അതിൽ നിന്ന് ഒഴിഞ്ഞുമാറി ഭവാൻ എവിടേക്ക് ഓടിപ്പോകും? ഓടിയാലൊന്നും ഒഴിഞ്ഞുപോവുകയില്ല. അതിനെ വിടാൻ ഭവാനു പറ്റുകയില്ല. നിന്നാലും അത് വിട്ടുപിരിയുകയില്ല. അത് അഞ്ചുവിധമാണ്. ഇന്ദ്രിയങ്ങളാൽ അറിയുവാൻ കഴിയാത്തതാണ്. ഇത് അഗ്നിയാണെന്ന് ചിലർ പറയുന്നു. ചിലർ പ്രജാപതിയാണെന്നു പറയുന്നു. ഋതു, പക്ഷം, മാസം, ദിവസം, ക്ഷണം, പൂർവ്വാഹ്നം, മദ്ധ്യാഹ്നം, അപരാഹ്നം, എന്നൊക്കെ ചിലർ അതിനെ പറയുന്നു. മുഹൂർത്തമായും ഇങ്ങനെ ഒന്നിനെ പല പേരുകളാൽ പറയുന്നു. എല്ലാം കാലമെന്ന ഒന്നുമാത്രമാണ്. അതിന്റെ പാട്ടിലാണ് ഈ പറഞ്ഞതെല്ലാം.

അനേകായിരം ഇന്ദ്രന്മാരുണ്ടായി അസ്തമിച്ചു. എത്ര ബലവീര്യശാലികളായിരുന്നു അവരെല്ലാം! നീ അത്തരത്തിൽപ്പെട്ട ഒരുത്തൻ മാത്രമാണ് ശചീപതേ! എടോ ശക്രാ, ശക്തിബലോന്മത്തനായി, ഇന്ദ്രനായി വിളങ്ങുന്ന നിന്നെയും കാലംവന്നാൽ കാലൻ കെടുത്തിക്കളയും. നീയും കാലത്തിന്റെ അജയ്യമായ കരത്താൽ തുടച്ചു നീക്കപ്പെടും! എല്ലാ വസ്തുക്കളേയും തുടച്ചുനീക്കും. എല്ലാം കാലം തന്നിൽ ലയിപ്പിക്കും! എടോ ഇന്ദ്രാ, അതുകൊണ്ട് നീ വമ്പുകാണിക്കേണ്ട. ഊറ്റംകൊള്ളേണ്ട. ആത്മപ്രശംസ നിർത്തുക! നീ സ്ഥൈര്യം അവലംബിക്കുക. കാലത്തിനെ പിടിച്ചുമാറ്റുവാനുള്ള കഴിവ് എനിക്കില്ല, അങ്ങയ്ക്കുമില്ല, പണ്ടുള്ളവർക്കുമില്ല. ഈ മുഖ്യമായ രാജ്യശ്രീയെ നീ നേടി. ആ രാജ്യശ്രീയെന്നവളെ തനിക്ക് എന്നെന്നേക്കുമായി കിട്ടിക്കഴിഞ്ഞുവെന്നു നീ വിചാരിക്കുന്നു. അവൾ വെറുതെ ഒരിടത്തു സ്ഥിരമായി ഏറെക്കാലം നില്ക്കുന്നവളല്ല. നിന്നിലെന്നപോലെ കഴിഞ്ഞുപോയ ആയിരം ഇന്ദ്രന്മാരിൽ അവൾ മാറിമാറി നിന്നവളാണ്. ആ ലോലയായ രാജ്യശ്രീ ഒരുകാലത്ത് എടോ സുരാധിപാ! എന്നെ ആശ്രയിച്ചു. എന്നെ വിട്ടുപിരിഞ്ഞ അവൾ ഇപ്പോൾ നിന്നെ ആശ്രയിച്ചു. എടോ ശക്രാ, ഇനി നീ ഇപ്രകാരം പരപരിഹാസത്തിനൊരുങ്ങരുത്. നീ ശാന്തി ഉൾക്കൊള്ളുക. അഹങ്കാരം കൈവിടുക. നിന്നെയും ഇപ്രകാരം രാജ്യശ്രീ അറിഞ്ഞുകഴിഞ്ഞാൽ അവൾ നിന്നെ വിട്ട് മറ്റൊരുത്തനെ പ്രാപിക്കും."

**225. ശ്രീസന്നിധാനം- ഇന്ദ്രനും ലക്ഷ്മിയും തമ്മിൽ നടന്ന സംഭാഷണം –** ഭീഷ്മൻ പറഞ്ഞു: "അപ്പോൾ മഹാത്മാവായ മഹാബലിയുടെ ദേഹത്തിൽനിന്ന് സ്വന്തം രൂപത്തിൽ പുറത്തിറങ്ങുന്ന ശ്രീദേവിയെ ശതക്രതുവായ ഇന്ദ്രൻ കണ്ടു. പ്രഭാപൂർണ്ണമായ ഉടലോടെ ശ്രീദേവിയെക്കണ്ടപ്പോൾ വിസ്മയംകൊണ്ട് വിടർന്ന കണ്ണുകളോടെ ഇന്ദ്രൻ ബലിയോടു ചോദിച്ചു."

ശക്രൻ പറഞ്ഞു: "എടോ മഹാബലീ, നിന്നിൽനിന്നു പുറത്തിറങ്ങിനില്ക്കുന്ന ഈ സുന്ദരി ഏതാണ്? നീണ്ട തലമുടിയോടും, ശോഭയേറിയ തോൾവളയോടുംകൂടി സ്വന്തം തേജസ്സാൽ ജ്വലിക്കുന്ന ഇവൾ ഏതാണ്?"

ബലി പറഞ്ഞു: "ഇവൾ അസുരസുന്ദരിയാണോ, അപ്സരസ്ത്രീയാണോ, മാനുഷനാരിയാണോ? നീതന്നെ അവളോടു ചോദിക്കൂ. അറിയേണ്ടതല്ലെങ്കിൽ വേണ്ട. ഇഷ്ടമെന്തെന്നുവെച്ചാൽ അപ്രകാരം ചെയ്യുക."

ശക്രൻ പറഞ്ഞു: "ബലിയെവിട്ട് പുറത്തിറങ്ങിനില്ക്കുന്ന സുന്ദരീ, നീ ആരാണ്? നീണ്ട നീലത്തലമുടിയോടുകൂടിയ നീ ആരാണ്? ആരാണെന്നറിയുവാൻ ആഗ്രഹിക്കുന്ന എന്നോട് ഹേ, ശുചിസ്മിതേ, നിന്റെ പേരെന്തെന്നു പറഞ്ഞാലും! മായാവിലാസംപോലെ നില്ക്കുന്ന നീ, സ്വതേജസ്സുകൊണ്ടു ജ്വലിക്കുന്ന നീ, ദൈത്യനെവിട്ട് ഇങ്ങു വന്നണഞ്ഞ സുന്ദരീ, നീ ആരാണ്? ചോദിക്കുന്ന എന്നോട് ആരെന്നു പറഞ്ഞാലും."

ശ്രീ പറഞ്ഞു: "വിരോചനൻ എന്നെ അറിഞ്ഞിട്ടില്ല. അവന്റെ പുത്രനായ ബലിയും എന്നെ അറിഞ്ഞിട്ടില്ല. എന്നാൽ ജ്ഞാനികൾ എന്നെ ദുസ്സഹ (താങ്ങാനാകത്തവൾ) യെന്ന് വിളിക്കുന്നു. ചിലർ എന്നെ വിധിത്സ (കർമ്മാസക്തി) യെന്നു വിളിക്കുന്നു (സമൃദ്ധി വന്നുചേരുന്നത് കർമ്മംകൊണ്ടാണല്ലോ.) എനിക്ക് വേറെയും പല പേരുകളുണ്ട്. ഭൂതിയെന്നും, ലക്ഷ്മിയെന്നും, ശ്രീയെന്നും എന്നെ പലരും വിളിക്കുന്നുണ്ട്. വാസവാ! നീയും എന്നെ അറിയുന്നില്ല. എടോ ശക്രാ, മറ്റു വാനവന്മാരും എന്നെ ശരിയായി അറിയുന്നില്ല."

ശക്രൻ പറഞ്ഞു: "അല്ലയോ ദുസ്സഹേ, നീ എനിക്കു വേണ്ടിയോ, അഥവാ ബലിയുടെ ആവശ്യപ്രകാരമോ അവനെ വിട്ടിറങ്ങിയാതെന്നറിഞ്ഞാൽക്കൊള്ളാം. നീ അവനോടുകൂടെ വളരെനാൾ വാണവളല്ലേ?"

ശ്രീ പറഞ്ഞു: "സൃഷ്ടികർത്താവോ, വിധാതാവോ, ആരും തന്നെ എന്നെ ഒന്നും ചെയ്യുകയില്ല. 'കാല' മാണ് എന്നെ ഒരിടത്തുനിന്ന് മറ്റൊരിടത്തേക്കു മാറ്റുന്നത്. ഭവാൻ ബലിയെ നിന്ദിക്കരുത്."

ശക്രൻ പറഞ്ഞു: "എന്തുകാരണത്താലാണ് അല്ലയോ ശിരോഭൂഷണാലംകൃതയായ സുന്ദരീ, നീ ബലിയെ വിട്ടത്? പിന്നെ നീയെന്തിന്ന് എന്നെ സമീപിക്കുന്നു? ശുചിസ്മിതേ, പറഞ്ഞാലും."

ശ്രീ പറഞ്ഞു: "അല്ലയോ ശക്രാ, ഞാൻ 'സത്യ' ത്തിൽ അധിവസിക്കുന്നു. ദാനത്തിലും, തപസ്സിലും, വ്രതത്തിലും അധിവസിക്കുന്നു. പരാക്രമത്തിലും, ധർമ്മത്തിലും അധിവസിക്കുന്നു, ഈ പറഞ്ഞതിൽ ഒന്നിൽനിന്ന് ബലി ഒഴിവായി. മുമ്പേ ബ്രഹ്മണ്യനായി, സത്യവാദിയായി, ജിതേന്ദ്രിയനായി വാണ ബലി, പിന്നെ ബ്രാഹ്മണരിൽ അസൂയാലുവായി. എച്ചിലായ കൈയാൽ നെയ്യ്

സ്പർശിച്ചു. എപ്പോഴും യജ്ഞങ്ങൾ ചെയ്തുകൊണ്ടിരുന്ന ബലി ലോകരോട് പിന്നെ 'എന്നെത്തന്നെ യജിക്കുവിൻ' എന്ന് ആജ്ഞാപിച്ചു. അങ്ങനെ അവൻ കാലപീഡിതനായി, മൂഢാത്മാവായിത്തീർന്നപ്പോൾ ഞാൻ അവനെ വിട്ടുപോന്നു. അങ്ങനെ അവനെ വിട്ടുപോന്ന് ഞാൻ എടോ വാസവാ! നിന്നിൽ വാഴുവാൻപോവുകയാണ്. തപസ്സാലും, വിക്രമത്താലും തെറ്റാതെ ദുസ്സഹയമായ എന്നെ നീ വഹിക്കണം."

ശക്രൻ പറഞ്ഞു: "അല്ലയോ കമലാലയേ, ലക്ഷ്മീ, ദേവന്മാരിലും, അസുരന്മാരിലും, എല്ലാ ഭൂതഗണങ്ങളിലും നിന്നെ ഒറ്റയ്ക്കു താങ്ങുവാൻ പോന്നവനായി ഒരുത്തനേയും ഞാൻ കാണുന്നില്ല."

ശ്രീ പറഞ്ഞു: "ദേവനില്ല. ഗന്ധർവ്വനില്ല, ദൈത്യനില്ല, രാക്ഷസനുമില്ല, എന്നെ തനിച്ചു താങ്ങുവാൻ ശക്തിയുള്ളവർ ആരുമില്ല പുരന്ദരാ!"

ശക്രൻ പറഞ്ഞു: "ശുഭേ, ഞാൻ ഒന്നു ചോദിക്കട്ടെ! നീ നിത്യവും എന്നിൽ നില്ക്കുന്നത് എങ്ങനെയാണ്? നീ പറയുന്നതുപോലെ ഞാൻ ചെയ്യാം. നേര് എന്നോട് പറയണമെന്നപേക്ഷിക്കുന്നു."

ശ്രീ പറഞ്ഞു: "അല്ലയോ ദേവേന്ദ്രാ, ഞാൻ നിന്നിൽ സദാകാലവും നില്ക്കുന്നത് എങ്ങനെയെന്ന് പറയാം, കേൾക്കുക. വേദത്തിൽക്കണ്ട വിധിയില്ലേ, അതുപ്രകാരം എന്നെ നാലായി വിഭജിക്കുക."

ശക്രൻ പറഞ്ഞു: "അല്ലയോ ലക്ഷ്മീ, ഞാൻ നിന്നെ യഥാശക്തി യഥാബലം വഹിച്ചുകൊള്ളാം. അല്ലയോ ശ്രീദേവീ, എനിക്കു നിന്നിൽനിന്ന് അതിക്രമം ഏല്ക്കരുത്. മാനുഷരിൽ ഭൂതിതാങ്ങുന്നവൾ ഭൂമിയാണല്ലൊ. ഭൂതധാരിണിയായ ആ ഭൂമി നിന്റെ പാദം (നാലിൽ ഒരു ഭാഗം) താങ്ങട്ടെ! അവൾക്ക് അതിന്നുള്ള കഴിവുണ്ടെന്നു ഞാൻ വിചാരിക്കുന്നു."

ശ്രീ പറഞ്ഞു: "എടോ ശക്രാ, എന്നാൽ ഇതാ എന്റെ പാദം ഭൂമിയിൽ ഉറപ്പിച്ചുവെക്കുന്നു. ഇനി എന്റെ രണ്ടാമത്തെ പാദം അങ്ങ് ഉറപ്പിക്കണം."

ശക്രൻ പറഞ്ഞു: "ദേവീ, വെള്ളമാണല്ലൊ മാനുഷരിൽ ദ്രവിക്കുന്ന പരിചാരികം. അത് നിന്റെ പാദം താങ്ങട്ടെ! ജലത്തിന്ന് അതിന്നുള്ള കെൽപ്പുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു."

ശ്രീ പറഞ്ഞു: "ഇതാ ഞാൻ അങ്ങ് പറഞ്ഞതുപോലെ എന്റെ പാദം വാരിയിൽ വെക്കുന്നു. അത് വാരിയിൽ ഉറച്ചുകഴിഞ്ഞു. എടോ ശക്രാ, എന്റെ മൂന്നാമത്തെ പാദം അങ്ങയിൽ ഭവാൻ ഉറപ്പിക്കണം."

ശക്രൻ പറഞ്ഞു: "ആരിൽ വേദങ്ങൾ നില്ക്കുന്നുവോ, ആരിൽ യജ്ഞങ്ങൾ നില്ക്കുന്നുവോ, ആരിൽ ദേവകൾ നില്ക്കുന്നുവോ, ആ അഗ്നിയിൽ നീ മൂന്നാമത്തെ പാദം വെക്കുക. അഗ്നിക്ക് നിന്റെ പാദം താങ്ങുവാനുള്ള കെൽപ്പുണ്ട്."

ശ്രീ പറഞ്ഞു: "ശരി! എന്നാൽ എന്റെ മൂന്നാമത്തെ പാദം അഗ്നിയിൽ വെക്കുന്നു. അത് അഗ്നിയിൽ ഉറച്ചു. ശക്രാ, എന്റെ നാലാമത്തെ പാദം ഭവാനിൽ വെക്കട്ടെ! അത് അങ്ങ് ഉറപ്പോടെ താങ്ങുക."

ശക്രൻ പറഞ്ഞു: "നരരിൽ ആരോ സത്തുക്കൾ, ബ്രഹ്മണ്യരും ഋതവാദികളും ആരോ, അവർ നിന്റെ പാദം താങ്ങട്ടെ! സജ്ജനങ്ങൾ അത് താങ്ങുവാൻ കെൽപ്പുള്ളവരാണ്."

ശ്രീ പറഞ്ഞു: "ഇതാ എന്റെ പാദം ഞാൻ സജ്ജനങ്ങളിൽ വെക്കുന്നു. അത് സജ്ജനങ്ങളിൽ ഉറച്ചിരിക്കുന്നു. ഇങ്ങനെ എന്റെ നാലു പാദങ്ങളും ഭൂതങ്ങളിൽ ഉറപ്പിച്ചുകഴിഞ്ഞ എന്നെ ഭവാൻ വഹിച്ചാലും."

ശക്രൻ പറഞ്ഞു: "അല്ലയോ ശ്രീദേവീ, ഞാൻ ഭൂതങ്ങളിൽ നിന്നെ സമർപ്പിച്ചിരിക്കുന്നു. സതിയായ നിന്നെ ആര് ദ്രോഹിക്കുന്നുവോ, അവരെ ഞാൻ ശിക്ഷിക്കും. എല്ലാവരും എന്റെ കല്പന ശ്രവിക്കുവിൻ."

പിന്നെ ശ്രീ കൈവെടിഞ്ഞ ദൈത്യരാജാവായ ബലി പറഞ്ഞു: "ഇപ്പോൾ സൂര്യൻ കിഴക്കുദിക്കിലും, അത്രതന്നെ തെക്കുദിക്കിലും, അത്രതന്നെ പടിഞ്ഞാറും, അത്രതന്നെ വടക്കും പ്രകാശിക്കുന്നു. സൂര്യൻ എല്ലാദിക്കുകളിൽനിന്നും തന്നെ പിൻവലിച്ചു എന്ന് മദ്ധ്യാഹ്നപ്രദേശത്തുമാത്രം (ബ്രഹ്മലോകത്തുമാത്രം, സുമേരുമദ്ധ്യത്തിൽ) പ്രശോഭിക്കുമോ, അന്ന് വീണ്ടും ദേവന്മാരും, അസുരന്മാരും തമ്മിൽ ഘോരമായ ഒരു യുദ്ധം നടക്കും. അന്ന് ആ യുദ്ധത്തിൽ ഞാൻ നിങ്ങളെയെല്ലാം പരാജിതരാക്കും; എല്ലാറ്റിനേയും തോല്പിക്കും. സൂര്യൻ എന്ന് എല്ലാദിക്കിൽനിന്നും പിൻവാങ്ങി ബ്രഹ്മസ്ഥാനത്ത് മാത്രമായി ഒരിടത്ത് ഉറച്ചുനിന്ന് പ്രകാശിക്കുന്നുവോ, അന്ന് ദേവന്മാരും അസുരന്മാരും തമ്മിൽ നടക്കുന്ന ആ യുദ്ധത്തിൽ എടോ ശക്രാ, ഞാൻ തീർച്ചയായും നിങ്ങളെയൊക്കെ പരാജയപ്പെടുത്തുന്നതാണ്. (ഇപ്പോഴത്തെ വൈവസ്വതമന്വന്തരം കഴിഞ്ഞ് അപ്പോൾ സാവർണ്ണികമന്വന്തരം തുടങ്ങുമെന്നും, സൂര്യൻ സുമേരുവിന്റെ ഉപരിഭാഗത്ത് ഉറച്ചുനിന്ന് ശോഭിക്കുമെന്നും, മറ്റു ദിക്കുകളൊക്കെ ഇരുട്ടിൽപ്പെടുമെന്നും പുരാണങ്ങളിൽപ്പറയുന്നു. ആ കാലം വരുമ്പോൾ ദേവാസുരയുദ്ധം നടക്കുന്നതാണെന്നും പറയുന്നു.)

ശക്രൻ പറഞ്ഞു: "എടോ മഹാബലി, നിന്നെ കൊല്ലരുതെന്ന് ബ്രഹ്മാവ് എന്നോട് കല്പിച്ചു. അതുകൊണ്ട് ഞാൻ ഇപ്പോൾ ഒന്നും ചെയ്യുന്നില്ല. അല്ലെങ്കിൽ എന്റെ കൈയിലുള്ള ഈ ചക്രായുധംകൊണ്ട് നിന്റെ ശിരസ്സിൽ ഞാൻ പ്രഹരിച്ചേനെ. എടോ ദൈത്യേന്ദ്രാ, നീ യഥേഷ്ടം പൊയ്ക്കൊള്ളുക. മഹാസുരാ, നിനക്ക് സ്വസ്തി ഭവിക്കട്ടെ! സൂര്യൻ നീ പറഞ്ഞപ്രകാരം ആകാശമദ്ധ്യത്തിൽ നിശ്ചലനായി ഉറച്ചുനിന്ന് സദാകാലവും ശോഭിക്കുന്നതല്ല. അതിന്ന് ബ്രഹ്മാവ് മുമ്പെതന്നെ നിശ്ചയം ചെയ്തിട്ടുണ്ട്. ആ നിശ്ചയപ്രകാരം സൂര്യൻ പ്രജകളെ തപിപ്പിക്കുന്നതിന്ന് ചുറ്റിക്കൊണ്ടിരിക്കും. ശീതോഷ്ണങ്ങൾ നല്കുന്ന ഋതുക്കളെ ഉണ്ടാക്കിക്കൊണ്ട് ആറുമാസം ദക്ഷിണായനവും, ആറുമാസം ഉത്തരായനവുമായി എല്ലാ ജീവികൾക്കും വേണ്ടി സഞ്ചരിക്കും."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ദേവേന്ദ്രൻ പറഞ്ഞപ്പോൾ അല്ലയോ യുധിഷ്ഠിരാ, ബലി തെക്കോട്ടുപോയി, പുരന്ദരൻ കിഴക്കോട്ടും പോയി. അഹങ്കാരമില്ലാത്തവനായ ബലി ഇപ്രകാരം പറഞ്ഞതുകേട്ട് സഹസ്രാക്ഷൻ ആകാശത്തേക്ക് ഉയർന്നു പോയി."

## 226. ശക്രനമുചിസംവാദം – ദുഃഖഹതുവുണ്ടായിട്ടും ദുഃഖിക്കാത്ത നമുചിയോട് ഇന്ദ്രൻ പറയുന്നത് –

ഭീഷ്മൻ പറഞ്ഞു: "എടോ യുധിഷ്ഠിരാ, ശ്രീ കൈവെടിഞ്ഞവൻ എങ്ങനെ ജീവിക്കണമെന്നതിന്ന് ഉദാഹരണമായി വേറെയും ഒരു പഴങ്കഥ നടപ്പുണ്ട്. ദേവേന്ദ്രനും നമുചിയും തമ്മിൽ നടന്ന സംഭാഷണമാണ് ആ കഥ. ശ്രീ കൈവെടിഞ്ഞിരിക്കെ, കടൽപോലെ ഏറ്റവും അക്ഷോഭ്യനായി, ശാന്തനായി ഭൂതോത്ഭവക്ഷയങ്ങളോടു കൂടിയ കാലസ്വഭാവത്തെ അറിഞ്ഞവനായ നമുചിയോട് പുരന്ദരൻ ചോദിച്ചു.

ശക്രൻ പറഞ്ഞു: "എടോ നമുചീ, നീ സ്ഥാനഭ്രഷ്ടനായി ശത്രുവിന്റെ പിടിയിൽ കുടുങ്ങിയവനായി ശ്രീയും കൈവിട്ടവനായിരിക്കുന്നു. നീ ഇതിൽ ദുഃഖിക്കുന്നുണ്ടോ? ഇല്ലയോ?"

നമുചി പറഞ്ഞു: "എടോ ഇന്ദ്രാ, സഹിക്കാനാവാത്ത ദുഃഖം ബാധിച്ചാൽ ശരീരം തപ്തമാകും. ശരീരം ക്ഷീണിച്ച് അവശമാകുമ്പോൾ ശത്രുക്കൾക്ക് സന്തോഷമുണ്ടാകും. ശോകത്തിൽ ആരേയും സഹായികളായി ലഭിക്കയില്ല. അതുകൊണ്ട് ഇന്ദ്രാ, ഞാൻ ദുഃഖിക്കുകയില്ല. ഈ കാണുന്നതെല്ലാം നശിക്കുന്നതാണ്. സന്താപം വന്നുപെട്ടാൽ രൂപസൗന്ദര്യം കെട്ടുപോകും.

സന്താപത്താൽ ഐശ്വര്യം നശിക്കും. സന്താപത്താൽ ആയുസ്സും ധർമ്മവും കെട്ടുപോകും. സുരനായകാ, ബുദ്ധിക്ഷയം കൊണ്ടുണ്ടാകുന്ന ആ ദുഃഖത്തെയടക്കി ഹൃദ്യമായ മംഗളത്തെ അറിവുള്ളവൻ ധ്യാനിക്കേണ്ടതാണ്. എപ്പോളെപ്പോൾ പുരുഷൻ മംഗളത്തിൽ കരൾ വെക്കുന്നുവോ, അപ്പോളപ്പോൾ സർവ്വ അർത്ഥവും നിസ്സംശയം ലഭിക്കും. ശാസ്താവ് ഒന്നേയുള്ളൂ. രണ്ടാമത് ഒരു ശാസ്താവില്ല. അദ്ദേഹത്തിന്റെ കല്പന ഗർഭസ്ഥ ശിശുവിൽ വെയ്ക്കപ്പെടുന്നു. ആ ശാസ്താവിന്റെ നിശ്ചയപ്രകാരം ജലം കീഴോട്ട് ഒഴുകുന്നമാതിരി ഞാൻ അദ്ദേഹത്തിന്റെ നിശ്ചയത്തിന്നു വിധേയനായി വർത്തിക്കുന്നു. ഭാവവും അഭാവവും അറിഞ്ഞ് അതിൽ ഒടുവിലത്തേത് ആദ്യത്തേക്കാൾ ഉയർന്നതാണെന്നറിഞ്ഞ് അതിന്റെ ലബ്ധിക്കുവേണ്ടി ഞാൻ ശ്രമിക്കുന്നില്ല. നന്മയുടെ മാർഗ്ഗത്തിലൂടെ തിരിഞ്ഞാൽ അതും ചെയ്യും. അതിന്നെതിരായി തിരിഞ്ഞാൽ അതും ഞാൻ ചെയ്യും. അതിന്നെതിരായി തിരിഞ്ഞാൽ അതും ചെയ്യും. എന്താണ് ശാസ്താവിന്റെ നിശ്ചയമെന്നാൽ അതു ചെയ്യും. ശാസ്താവ് എന്തു ലഭിക്കുവാനാണ് നിശ്ചയിച്ചിട്ടുള്ളതെങ്കിൽ അതേ ലഭിക്കൂ. ആ വിധിയുടെ നിശ്ചയമെന്തോ അതു നടക്കും. എന്ത് എങ്ങനെ വരണമെന്നാണ് വിചാരിച്ചിട്ടുള്ളത് അതേ നടക്കൂ. ധാതാവ് വീണ്ടും ഏതേതിടത്തു ഗർഭത്തിലാക്കുന്നുവോ അതാതിടത്തു വാഴും. അത് പറ്റില്ലെന്നു പറയുവാൻ ആർക്കും ആവുകയില്ല. ഇന്നത്തെ ഈ നില എനിക്കു വന്നുപെട്ടു. അത് ധാതാവ് നിശ്ചയിച്ച നിലയാണ്. അതെനിക്ക് അനുഭവിക്കാൻ മുമ്പേ ധാതാവ് നിശ്ചയിച്ചതാണ്. ഈ സംഗതി മനസ്സിലാക്കിയാൽ പിന്നെ അവനൊരിക്കലും അബദ്ധത്തിലാവുകയില്ല. കാലത്തിന്റെ ഗതിയാൽ അടിയേല്ക്കുന്നവർക്ക് വേറെ ഒരു എതിരാളിയുമില്ല. 'ഞാൻ ഇതൊക്കെ ചെയ്യുന്നവനാണ്, ദ്വേഷിക്കുന്നവനാണ്,' എന്നു ചിന്തിക്കുന്നത് ദുഃഖമുണ്ടാക്കുകയേയുള്ളൂ. ബുദ്ധിയുള്ളവൻ ഒരിക്കലും താനാണിതിന്റെ കർത്താവെന്ന് അഭിമാനിക്കുകയില്ല. എന്തു ദുഃഖം സംഭവിച്ചാലും അതൊക്കെ വിധിയുടെ പ്രവർത്തനമാണെന്നേ കരുതേണ്ടതുള്ളൂ. പക്ഷേ, ബോധമില്ലാത്തവർ കരുതുന്നത് അങ്ങനെയല്ല. അവർ വിചാരിക്കുന്നത് തന്റെ പ്രവൃത്തികൊണ്ടാണ് അതുണ്ടായതെന്നും അങ്ങനെയാണ് ദുഃഖം ബാധിച്ചതെന്നുമാണ്. മനുഷ്യൻ വിധിയുടെ കൈയിൽ ഒരു കളിപ്പാവയാണെന്ന് മനസ്സിലാക്കാഞ്ഞതു കൊണ്ടാണ് ദുഃഖിക്കുന്നത്.

ഋഷീന്ദ്രന്മാർക്കും, ദേവന്മാർക്കും, മഹാസുരന്മാർക്കും, ത്രൈവിദ്യരായ വൃദ്ധന്മാർക്കും, വനത്തിൽ വസിക്കുന്ന മുനീന്ദ്രന്മാർക്കും ഇവർക്കെല്ലാം ആപത്ത് വന്നുകൂടും. അതിൽനിന്ന് ആരും ഒഴിവാകുകയില്ല. പരാവരജ്ഞനായ പുരുഷൻ ഒന്നിലും ഭ്രമിക്കുകയില്ല.

പണ്ഡിതനായ പുരുഷൻ ക്രോധിക്കുകയില്ല. കൈയേറ്റത്തിന്നു ചെല്ലുകയില്ല. മനസ്സു തളരുകയില്ല. ഹർഷം കൊള്ളുകയില്ല. 'വലിയ ആപത്തിലായല്ലോ' എന്നു ദുഃഖിക്കുകയില്ല. ഹിമാലയത്തിന്നു തുല്യമായ ധൈര്യത്തോടെ നിശ്ചലനായി കുലുങ്ങാതെ നില്ക്കും.

ആരെ അർത്ഥസമൃദ്ധി മയക്കാതിരിക്കുന്നുവോ, അവനെ വിപത്തിന്നും മയക്കുവാൻ കഴിയുകയില്ല. സുഖവും ദുഃഖവും ഒരേവിധത്തിൽ കാണുന്നവനും ഒന്നിലും ചായാതിരിക്കുന്നവനുമായ ശരിയായ ഭാരവാഹിയായ നരൻ തനിക്ക് ഏതേതവസ്ഥ വന്നുചേരുന്നുവോ അതാതവസ്ഥയിൽ അല്ലൽ കൂടാതെ രമിക്കുകയാണ് വേണ്ടത്. ധീമാന്മാർ ഇത്തരത്തിൽ ശരീരംകൊണ്ടും മനസ്സുകൊണ്ടും സന്താപത്തെ അകറ്റി വർത്തിക്കുന്നു. പണ്ഡിതന്മാർ ചേർന്ന സദസ്സ് ശ്രുതി സ്മൃതികളെ ഭയംകൂടാതെ അവഹേളിക്കുകയാണെങ്കിൽ അതിനെ പണ്ഡിതപരിഷത്തെന്നു പറഞ്ഞുകൂടാ. ധർമ്മതത്ത്വങ്ങളെ കൈക്കൊണ്ട് അതിനെ ആദരിക്കുന്ന പുരുഷനാണ് ധുരന്ധരനായ പുമാൻ.

ബുദ്ധിമാൻ പ്രാജ്ഞന്മാരുടെ കർമ്മങ്ങൾ പരീക്ഷിച്ചറിഞ്ഞു. നന്മയെ കൈക്കൊള്ളുന്നതാണ്. പ്രാജ്ഞൻ ഒരിക്കലും അന്ധകാരത്തിൽ കുടുങ്ങുകയില്ല. മോഹം വരുമ്പോൾ മോഹിക്കാതെ ഒഴിഞ്ഞു മാറും. ഗൗതമൻ സ്ഥാനഭ്രംശംമൂലം മോഹത്തിലാണ്ടുപോയില്ല. വൃദ്ധനായ അദ്ദേഹം അത്ര വലിയ ആപത്തിൽപ്പെട്ടിട്ടും മോഹത്തിന്നു വശംവദനായില്ല. തമസ്സിലാണ്ടു പോയില്ല. (ഇത് കടുത്ത ഒരു തമാശയാണ്. നമുചി ഇന്ദ്രനെ കളിയാക്കുകയാണ്. ഇന്ദ്രൻ കോഴിയായി കൂകി. പ്രഭാതമായെന്നു വിചാരിച്ച് ഗൗതമമഹർഷി കുളിക്കാൻപോയി. ആ തക്കത്തിന്ന് ഇന്ദ്രൻ ആശ്രമത്തിൽക്കടന്ന് ഗൗതമന്റെ ഭാര്യയായ അഹല്യയെ പ്രലോഭിപ്പിച്ചു പിടികൂടി. കുളികഴിഞ്ഞുവന്ന മുനി അതു ഗ്രഹിച്ച് ഭാര്യയായ അഹല്യ കല്ലായിപ്പോകട്ടെ! എന്നു ശപിച്ചു. അങ്ങനെ അവൾ കല്ലായി മാറി. തന്മൂലം ഗൗതമൻ വളരെക്കാലം ഭാര്യയില്ലാതെ ജീവിച്ചു. എങ്കിലും മഹർഷി മനസ്സിൽ ദുഃഖത്തിന്ന് ഇടം കൊടുത്തില്ല. നമുചി ഈ വാക്കുകൾകൊണ്ട് ഗൗതമനെ പുകഴ്ത്തുന്നതായും ഇന്ദ്രനെ ആക്ഷേപിക്കുന്നതായും വെളിവാക്കുന്നു) മന്ത്രശക്തിയാലോ, പ്രജ്ഞയാലോ, പൗരുഷത്താലോ, ശീലത്താലോ, വൃത്തത്താലോ, അർത്ഥസമൃദ്ധിയാലോ, വിധി നിശ്ചയിക്കാത്തതൊന്നും മർത്ത്യന്നു ലഭിക്കുകയില്ല. വിധിച്ചതു മാത്രമേ ലഭിക്കൂ. വിധി അനുവദിക്കാത്തതു കിട്ടുമെന്ന് വിചാരിക്കുന്നുണ്ടോ? കിട്ടാത്ത വസ്തുവിൽ എന്തിന്ന് ആവലാതിപ്പെടുന്നു? കൈയിൽ കിട്ടാത്ത കാര്യത്തിൽ ദുഃഖിക്കുന്നത് ബുദ്ധിശൂന്യതയാണ്. ഞാൻ ജനിക്കുന്നതിന്നുമുമ്പേതന്നെ എന്റെ കാര്യം വിധിയുടെ കൈയിലായിരുന്നു. അദ്ദേഹം പിന്നെ, ഞാനെന്തുചെയ്യണമെന്ന് നിശ്ചയിച്ചിരിക്കുന്നു. എന്തൊക്കെ സുഖദുഃഖങ്ങൾ അനുഭവിക്കണമെന്നും നിശ്ചയിച്ചിരിക്കുന്നു. അങ്ങനെ എന്റെ ഓഹരി ഞാൻ നിർവ്വഹിച്ചിരിക്കേണ്ട കാര്യം അദ്ദേഹം നിശ്ചയിച്ചപോലെ പൂരിപ്പിക്കുകയാണ്. പിന്നെ, മരണത്തിന്ന് എന്റെ നേരെ എന്തു കാട്ടുവാൻ കഴിയും? എനിക്കെന്തു ലഭിക്കാൻവെച്ചിട്ടുണ്ടോ, അതെനിക്കു ലഭിക്കും. കിട്ടാനുള്ളതേ കിട്ടുകയുള്ളൂ. ചെല്ലാൻ വെച്ചതിലേ ചെല്ലൂ. നേടാനുള്ളതേ നേടൂ! സങ്കടമായാലും സുഖമായാലും. ഇതെല്ലാം അറിഞ്ഞ് അജ്ഞാനത്തിൽ മുഴുകാത്ത മനുഷ്യൻ സുഖദുഃഖങ്ങളെ ജയിച്ച കുശലിയാണ്. അവനാണ് സർവ്വ ധനത്തോടുംകൂടിയ നരൻ."

**227. ബലിവാസവസംവാദം – കാലത്തിന്റെ യോഗ്യതയെക്കുറിച്ച് ഇന്ദ്രനോട് ബലിയുടെ മറുപടി –** യുധിഷ്ഠിരൻ പറഞ്ഞു: "ഭയങ്കരമായ ആപത്തിൽ മുങ്ങിയവന് ശ്രേയസ്സായിട്ടുള്ളതെന്താണ് പിതാമഹാ? ബന്ധുക്കളൊക്കെ നഷ്ടപ്പെട്ട്, രാജ്യം നഷ്ടപ്പെട്ട് കഷ്ടത്തിലായ രാജാവിന്നെന്താണ് പിന്നെ ഒരു ജീവിതഗതിയുള്ളത്? അവൻ പിന്നെ എന്തുചെയ്യണം? എങ്ങനെ ജീവിക്കണം? ഞങ്ങൾക്ക് ഈ ലോകത്ത് അങ്ങയല്ലാതെ ഉപദേഷ്ടാവായി മറ്റാരുണ്ട്? പിതാമഹാ, ഞങ്ങൾ അങ്ങയോട് ചോദിക്കുകയാണ്. അതിന്നു ശരിയായ മറുപടി എന്തെന്ന് കേൾക്കാനാഗ്രഹിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "പുത്രന്മാരും ഭാര്യയും സുഖവും ധനവും നഷ്ടപ്പെട്ട് കൃച്ഛ്റമായ ദുഃഖത്തിൽപ്പെട്ടവന്ന് ധൃതി (ധൈര്യം) യാണ് ശ്രേയസ്കരമായിട്ടുള്ളത്. എപ്പോഴും ധൈര്യത്തോടുകൂടിയിരിക്കുന്നവന്റെ ദേഹത്തിന്ന് ഉടവു സംഭവിക്കുന്നതല്ല. ശോകമില്ലായ്മ സുഖം നല്കുന്നതാണ്. ഉത്തമമായ ആരോഗ്യവും നല്കും. ദേഹത്തിന്ന് ആരോഗ്യമുണ്ടെങ്കിൽ അവൻ വീണ്ടും ശ്രീമാനാകും. ഏതൊരു പുമാൻ പ്രാജ്ഞനാണെങ്കിൽ, സാത്വികനാണെങ്കിൽ അവന്ന് ഐശ്വര്യവും ധൈര്യവും നല്ല കർമ്മവും വ്യവസായവും ഉണ്ടാകും. അതിന്നുദാഹരണമായി ഈ പഴങ്കഥ പറയാറുണ്ട്. പിന്നെയും ബലിയും ഇന്ദ്രനും തമ്മിൽ നടന്ന സംഭാഷണമാണ് കഥാവിഷയം.

അല്ലയോ യുധിഷ്ഠിരാ, പണ്ട് ദേവന്മാരും അസുരന്മാരും തമ്മിൽ നടന്ന മഹായുദ്ധത്തിൽ ദൈത്യന്മാരും ദാനവന്മാരും ചത്തൊടുങ്ങിയ കാലത്ത്, വിഷ്ണു മൂന്നു ലോകത്തേയും ആക്ര

മിച്ച കാലത്ത്, ശക്രൻ ദേവേന്ദ്രനായ കാലത്ത്, യജ്ഞം ദേവന്മാർക്ക് ലഭിച്ച കാലത്ത്, ചാതുർവ്വർണ്ണ്യങ്ങൾ സ്ഥിരപ്പെട്ട കാലത്ത്, മൂന്നുലോകവും സമൃദ്ധമായ കാലത്ത്, ബ്രഹ്മാവ് പ്രീതനായ കാലത്ത്, വസുക്കളും, രുദ്രന്മാരും, അശ്വിനീദേവന്മാരും, സുരന്മാരും, ദേവർഷികളും, സിദ്ധന്മാരും, ഗന്ധർവ്വന്മാരും, പന്നഗങ്ങളും ചേർന്ന അകമ്പടിയോടുകൂടി പ്രഭുവും ശക്രനുമായ ദേവനായകൻ ശ്രീയോടെ പ്രശോഭിക്കുന്ന നാല്ക്കൊമ്പനാനയായ ഐരാവതത്തിന്റെ പുറത്തു കയറി മൂന്നു ലോകവും കാണത്തക്കവിധം ആഡംബരത്തോടെ ഒരു ഘോഷയാത്ര പുറപ്പെടുകയുണ്ടായി. അങ്ങനെ ആ യാത്ര കടൽത്തീരത്തണഞ്ഞപ്പോൾ ഒരു കുന്നിന്റെ ഉള്ളിൽ ഒരു ഗുഹയിൽ വൈരോചനനായ ബലി നില്ക്കുന്നതായിക്കണ്ട്, ഇന്ദ്രൻ അവന്റെ നേരെ ചെന്നു. ഐരാവതത്തിന്റെ പുറത്തുകയറി ദേവന്മാരാൽ ചുറ്റപ്പെട്ട് യാത്രചെയ്യുന്ന സുരനാഥനായ ഇന്ദ്രനെക്കണ്ടപ്പോൾ ബലി ദുഃഖിക്കുകയാകട്ടെ നടുങ്ങുകയാകട്ടെ ചെയ്തില്ല.

ബലി നിർവ്വികാരനായി നിർഭയനായി നില്ക്കുന്നതു കണ്ടപ്പോൾ ആ ഉത്തമഗജത്തിന്റെ പുറത്തിരിക്കുന്ന പ്രതാപവാനായ ശതക്രതു ഇപ്രകാരം ബലിയോട് ചോദിച്ചു."

ശക്രൻ പറഞ്ഞു: 'എടോ ദൈത്യാ, നീ എന്നെക്കണ്ടിട്ട് യാതൊരു കൂസലും കൂടാതെ നില്ക്കുവാൻ എന്താണ് കാരണം? ധൈര്യം കൊണ്ടാണോ? വൃദ്ധസേവാജ്ഞാനംകൊണ്ടാണോ? നിന്റെ തപശ്ശക്തികൊണ്ടാണോ? എന്തു കാരണംകൊണ്ടാണ്? എനിക്കറിയുവാൻ കഴിയുന്നില്ല. നീ ശത്രുവിന്റെ പാട്ടിലായവനാണ്. നീ നിന്റെ തലസ്ഥാനനഗരിയൊക്കെ വിട്ടുപോന്നവനാണ്. എടോ വിരോചനപുത്രാ! നീ എന്തുനിലയ്ക്കാണ് എന്നെക്കണ്ടിട്ട് കൂസാതെയും ദുഃഖിക്കാതെയും നില്ക്കുന്നത്? ദുഃഖിക്കേണ്ട സമയത്ത് നീ ദുഃഖിക്കുന്നില്ല! നീ നിന്റെ ജാതിയിൽ ഏറ്റവും വലിയ യോഗ്യനായിരുന്നു. നീ അനുഭവിക്കാത്ത മഹാസുഖങ്ങളില്ല. അങ്ങനെയുള്ള നിന്റെ രാജ്യവും പോയി, സൈന്യവും പോയി, ബലവും പോയി. എന്നിട്ടും നീ കൂസാതെ ഈയുള്ളവന്റെ മുമ്പിൽ തലനിവർത്തി, മാഴ്കാതെ നില്ക്കുന്നു. എന്താണിതിന്ന് കാരണം? പറയൂ! പിതൃപൈതാമഹമായ സാമ്രാജ്യം ഭരിച്ച്, മഹത്തായ ഐശ്വര്യം ഭുജിച്ച്, വാണിരുന്ന നീ ഇപ്പോൾ എന്തേ ഈ എന്നെക്കണ്ടിട്ട് ദുഃഖിക്കാത്തത്? ചുറ്റും വരുണപാശത്തിന്റെ കെട്ട് നിന്നെ കുടുക്കിലാക്കി. എന്റെ വജ്രത്തിന്റെ പീഡയും നീ സഹിച്ചു, നിന്റെ ഭാര്യയും അപഹരിക്കപ്പെട്ടു, ധനവും നഷ്ടപ്പെട്ടു. ഇനി ഇതിലപ്പുറം എന്തുവേണം? എന്നിട്ടും നീ ദുഃഖിക്കുന്നില്ല! ശ്രീപോയവനും, വിഭവം നശിച്ചവനുമായ നീ എന്താണ് ദുഃഖിക്കാതിരിക്കുന്നത്? ദുഷ്കൃതം തന്നെ! മൂന്നു ലോകവും നേടിയിട്ട് അതൊക്കെ നഷ്ടപ്പെട്ടപ്പോൾ പിന്നെ ജീവിക്കുന്നവരുണ്ടോ? മറ്റൊരുത്തനാണെങ്കിൽ ആത്മഹത്യ ചെയ്യുമായിരുന്നു!' ഇപ്രകാരം പലതും, കുത്തിത്തുളയ്ക്കുമാറുള്ള വാക്ക് ഇന്ദ്രൻ പറഞ്ഞത് അക്ഷോഭ്യനായിക്കേട്ട് യാതൊരു കൂസലുംകൂടാതെ വൈരോചനനായ ബലി ഇന്ദ്രനോടു പറഞ്ഞു.

ബലി പറഞ്ഞു: 'എടോ പുരന്ദരാ! ആപത്തുകൾ എന്നെ പിടിച്ചടക്കി. ഞാൻ ആപത്തിൽപ്പെട്ട ഈ സന്ദർഭത്തിൽ എന്താണ് നീ ഇങ്ങനെ മേനി പറയുന്നത്? വജ്രം കൈയിലേന്തി മഹാപ്രതാപിയായിട്ടാണ് ഇപ്പോഴത്തെ നിന്റെ നിലയെന്നു ഞാൻ കാണുന്നുണ്ട്. നിന്നെ എനിക്കു നല്ലപോലെ അറിയാം. നീ മുമ്പേ അശക്തനായിരുന്നു. പിന്നെ നീ പണിപ്പെട്ട് ശക്തനായിത്തീർന്നു! ഈ സന്ദർഭത്തിൽ നീയല്ലാതെ ഇത്തരം ക്രൂരമായ വാക്ക് മറ്റാരെങ്കിലും പറയുമോ?

തന്റെ കൈയിലകപ്പെട്ട വീരനായ ശത്രുവിനോട്, ശക്തനായവൻ കരുണ കാണിക്കേണ്ടതാണ്. അതാണ് പുരുഷന്റെ ധർമ്മം, അതാണ് പുരുഷന്റെ ലക്ഷണം, അവനാണ് പുരുഷൻ. യുദ്ധം എന്നു പറയുന്നത് ഒരു ചൂതാട്ടമാണ്. അതിൽ രണ്ടുപേരും ജയിക്കുകയില്ല. അതിൽ ഒരുത്തൻ ജയിക്കും, മറ്റേവൻ തോല്ക്കും. ആര് ജയിക്കും, ആര് തോല്ക്കുമെന്നൊന്നും ഒരുറപ്പും ആർക്കും പറയുവാൻ വയ്യാ. വിജയം ആരെയാണ് അനുഗ്രഹിക്കുവാൻപോകുന്നതെന്ന് ആർക്കും പ്രവചിക്കുവാൻ കഴിയുകയില്ല. അങ്ങനെയിരിക്കെ പരാജിതനെ പുച്ഛിക്കുന്ന ഈ സ്വഭാവം ഒരിക്കലും നിനക്കു ചേർന്നതല്ല ദേവരാജാവേ! നീ യുദ്ധത്തിൽ ജയിച്ചു. സർവ്വഭൂതേശ്വരനായ ഞാൻ തോല്ക്കുകയും ചെയ്തു.

എന്റെ കുറ്റംകൊണ്ടല്ല തോറ്റത്. ഞാൻ ചെയ്തതല്ല അത്. നീ ജയിച്ചതും അതുപോലെതന്നെ! നിന്റെ ബുദ്ധികൊണ്ടാണ് ജയിച്ചതെന്നും വിചാരിക്കേണ്ടാ. നീ ഇപ്പോൾ ഈ നിലയിലായതും, ഞാൻ ഈ നിലയിലായതും, രണ്ടും നമ്മുടെ യോഗ്യതകൊണ്ടല്ല. ഞാൻ വിഡ്ഢിത്തം ചെയ്തിട്ടാണ് തോറ്റുപോയതെന്നായിരിക്കും നിന്റെ വിചാരം. ആ വിചാരത്തോടെ നീ എന്നെ നിന്ദിക്കുന്നതു ശരിയല്ല. സുഖവും ദുഃഖവും മാറിമാറി പുരുഷന്ന് വന്നുചേരും. ആ കാലമാറ്റംകൊണ്ട് നീ ശക്തനായതാണ്. നിന്റെ കർമ്മംകൊണ്ടു ശക്തനായതാണെന്നു കരുതരുത്. ഇന്നത്തെ നിന്റെ ഈ പ്രതാപം ഒരുകാലത്ത് എനിക്കുമുണ്ടായിരുന്നു. അന്ന് നീ എന്റെ ഇന്നത്തെ നിലയിലുമായിരുന്നു. ഇനി അതിന്നുള്ള കാലം വരുമ്പോൾ കാലം എന്നെ ത്രിലോകനാഥനാക്കും. ആ കാലം തന്നെയാണ് നിന്നെയും ഈ നിലയിലാക്കിയത്. ആ കാലം നിന്നെ എന്റെ ഈ നിലയിലേക്കും കൊണ്ടുവന്നെത്തിക്കും. അതുകൊണ്ടു ഞാൻ നിന്റെ മട്ടിലും അല്ല, നീ എന്റെ മട്ടിലും ആവുന്നില്ല.

മാതാപിതാക്കന്മാരെ ശുശ്രൂഷിക്കുന്നതുകൊണ്ടോ, ദൈവങ്ങളെ പൂജിക്കുന്നതുകൊണ്ടോ, മറ്റു നല്ല പ്രവൃത്തികൾകൊണ്ടോ, അല്ല പുരുഷൻ സുഖനിലയിൽ എത്തുന്നത്. വിദ്യകൊണ്ടല്ല, തപസ്സുകൊണ്ടല്ല, ദാനംകൊണ്ടല്ല, മിത്രങ്ങളും ബന്ധുക്കളും രക്ഷിച്ചതുകൊണ്ടല്ല പുരുഷൻ ഉൽക്കർഷത്തെ പ്രാപിക്കുന്നത്. മുൻപറഞ്ഞവകൊണ്ടാണെന്ന് കരുതുന്നത് വെറുതെയാണ്. കാലത്താൽ പീഡിപ്പിക്കപ്പെട്ട മർത്ത്യനെ രക്ഷിക്കുവാനുള്ള കഴിവ് ആർക്കുമില്ല. വരാനുള്ള അനർത്ഥം വന്നേ തീരൂ. അതിനെ നൂറു വിഘ്നങ്ങളാലും തടുക്കുവാൻ കഴിയുകയില്ല. ബുദ്ധികൊണ്ടും, ബലംകൊണ്ടും യാതൊരു പ്രയോജനവും ഇക്കാര്യത്തിൽ ഇല്ല. കാലത്തിന്റെ അപ്രതിഹതമായ ഗതിയിൽ, പ്രഹരിച്ച് വീഴ്ത്തുന്നവനെ ഉയർത്തുവാൻ ഒരുത്തന്നും കഴിയുകയില്ല. എടോ ശക്രാ, "ഞാനാണ് ഇതിന്റെയൊക്കെ കർത്താവ്" എന്നുള്ള ഭാവമുണ്ടല്ലോ. അതാണ് എല്ലാ ദുഃഖത്തിന്നും മൂലകാരണം. താനാണ് ചെയ്തതെന്നഭിമാനിക്കുന്നവനാണ് ചെയ്തതെങ്കിൽ അവനല്ല അത് ചെയ്യുന്നവൻ. അവനെക്കൊണ്ട് ചെയ്യിക്കുന്ന ഒരു പ്രവർത്തകൻ വേറെയുണ്ട്. അവനാണ് യഥാർത്ഥത്തിൽ ചെയ്യുന്നവൻ. ആ മഹാശക്തൻ ആർക്കും വിധേയനല്ല. എല്ലാറ്റിന്നും ഉപരിയാണ്. കാലത്തിന്റെ സഹായത്താൽ ഞാൻ നിന്നെ ജയിച്ചു. ഇപ്പോൾ കാലത്തിന്റെ സഹായത്താൽ നീ എന്നെയും ജയിച്ചു. കാലം മാറിക്കൊണ്ടിരിക്കും. കാലം എല്ലാറ്റിനേയും മാറ്റിക്കൊണ്ടിരിക്കുന്നു. കാലം ലോകത്തെ ചുറ്റിക്കൊണ്ടിരിക്കുന്നു. കാലം എല്ലാ ജീവികളേയും നശിപ്പിച്ചുകൊണ്ട് ചുറ്റുന്നു.

എടോ ഇന്ദ്രാ, നീ നിന്റെ പ്രാകൃതബുദ്ധികൊണ്ട് പ്രളയത്തെ കാണുന്നില്ല. സ്വകർമ്മത്താൽ ശ്രേഷ്ഠനായ നിന്നെ. അങ്ങനെയുള്ള ധാരണയോടെ പ്രാകൃതന്മാരായ ചിലർ, പ്രശംസിക്കുന്നുണ്ട്. ലോകത്തിന്റെ പ്രകൃതി ശരിയായി അറിയുന്ന ഞാൻ, കാലത്താൽ ആഹതനായ ഞാൻ, എങ്ങനെ ദുഃഖിക്കും?

എങ്ങനെ ഇരുട്ടിലാഴും? എങ്ങനെ ഉഴലും? ഏതൊരാളും, ഏതു തരക്കാരനും നിത്യവും കാലത്താൽ ആക്രമിക്കപ്പെട്ടവനാണ്. വ്യസനിച്ചാൽ ഓട്ടത്തോണിപോലെ അവൻ കടലിൽ താണു പോകും.

എടോ ശക്രാ, ഞാനും, നീയും, മേലിൽ ഉണ്ടാകാൻപോകുന്ന സുരനായകന്മാരും, പലേ ശക്രന്മാർ പോയ വഴിയേ എല്ലാവരും പോകുമെന്ന് നീ ധരിക്കുക. ഇപ്പോൾ ദുർദ്ധർഷനായി മഹത്തായ ശ്രീയോടെ ഉജ്ജ്വലിക്കുന്നവനായ നിന്നെയും എന്നെപ്പോലെ കാലം പാകമായിവരുമ്പോൾ കാലംതന്നെ കാലഹരണപ്പെടുത്തും. യുഗംതോറും ദേവകളിൽ ഇന്ദ്രന്മാരുണ്ടാകും. അങ്ങനെ അനവധി ഇന്ദ്രന്മാർ ഉണ്ടാവുകയും, തിരോഭവിക്കുകയും ചെയ്യും. അങ്ങനെ അനവധി ഇന്ദ്രന്മാരുടെ കഥ അവസാനിച്ചിട്ടുണ്ട്; കാലം അവസാനിപ്പിച്ചിട്ടുണ്ട്. കാലം ദുരതിക്രമമാണ്. മുറിഞ്ഞുകടക്കുവാൻ വയ്യാത്തതാണ്. ഇപ്പോൾ ഉന്നതപദവിയിലെത്തിയ നീ നിന്നെപ്പറ്റി ഊറ്റംകൊള്ളുന്നു. സർവ്വജീവജാലങ്ങളേയും സൃഷ്ടിച്ച ബ്രഹ്മാവിനെപ്പോലെ യോഗ്യനാണെന്ന് നീ അഭിമാനംകൊള്ളുന്നു. ഇളക്കംകൂടാത്തതല്ല ഈ സ്ഥാനം. നിത്യമായി നിലനില്ക്കുന്നതുമല്ല ഈ സ്ഥാനം. 'ഈ സ്ഥാനം എനിക്ക് സ്ഥിരമായി സിദ്ധിച്ചിരിക്കുന്നു' എന്ന് മൂഢാത്മാവായ നീ അജ്ഞാനത്തിന്റെ ശക്തികൊണ്ട് അഭിമാനിച്ച് അഹങ്കരിക്കുന്നു. വിശ്വസിക്കുവാൻ വയ്യാത്തതു വിശ്വസിക്കുന്നത് മൂഢന്റെ ലക്ഷണമാണ്. കാലത്തിന്റെ പിടിയിൽപ്പെട്ടുകിടക്കുന്ന ആത്മാക്കളുടെയെല്ലാം കഥ ഇതാണ്.

എടോ ശക്രാ, "രാജലക്ഷ്മി എനിക്ക് എന്നന്നേക്കുമായി ലഭിച്ചു" എന്നു നീ വിചാരിക്കുകയാണ്. അങ്ങനെ നീ വിചാരിക്കുന്നത് നിന്റെ മൗഢ്യംകൊണ്ടാണ്. അവൾ നിനക്കും, നമ്മൾക്കും, മറ്റാർക്കും സ്ഥിരമല്ല. പലരേയും കടന്നുപോന്നിട്ടാണ് അവൾ എന്നിൽ വന്നത്. എന്നെ വിട്ട് അവൾ നിന്നിലും വന്നു ചേർന്നു. കുറേക്കാലം നിന്നിൽ അധിവസിച്ചാൽ പിന്നെ അവൾ നിന്നെയും വിടും. എടോ വാസവാ, അവൾ വഴിക്ക ണറിന്നടുത്ത കൽത്തൊട്ടിയെ വിട്ടുപോകുന്ന പശുവിനെപ്പോലെ, നിന്നെയും വിട്ടുപോയി അന്യനെ പ്രാപിക്കും. എണ്ണുവാൻ കഴിയാത്തവിധം അത്രയധികം രാജാക്കന്മാർ തിരോധാനം ചെയ്തു. എടോ പുരന്ദരാ, ഇനി നിന്റെ ശേഷവും ഭാവിയിൽ എത്രയോ ഇന്ദ്രന്മാർ ഉണ്ടാകാനിരിക്കുന്നു. വൃക്ഷരത്നൗഷധിയോടും, സത്വാരണ്യാകാരത്തോടുകൂടി ഈ പാരിടം പണ്ട് ഭുജിച്ചവരെയൊന്നും ഇപ്പോൾ കാണുന്നില്ല. പൃഥു, ഐളൻ, മയൻ, ഭൗമൻ, നരകൻ, ശംബരൻ, ഹയഗ്രീവൻ, പുലോമാവ്, അമിതധ്വജനായ സ്വർഭാനു, പ്രഹ്ലാദൻ, നമുചി, ദക്ഷൻ, വിപ്രചിത്തി, വിരോചനൻ, ഹ്രീനിഷേവൻ, സുഹോത്രൻ, ഭൂരിഹൻ, പുഷ്പവാൻ, വൃഷൻ, സത്യേപ്സു, വൃഷഭൻ, ബാഹു, കപിലാശ്വൻ, വിരൂപകൻ, ബാണൻ, കാർത്തസ്വരൻ, വഹ്നി, നൈരൃതൻ, വിശ്വദംഷ്ട്രൻ, സങ്കോചൻ, ഹരീതാക്ഷൻ, വരാഹാശ്വേൻ, രുചിപ്രവൻ, വിശ്വജിത്ത്, പ്രതിരൂപൻ, വൃഷാണ്ഡൻ, വിഷ്കരൻ, മധു, ഹിരണ്യകശിപു, കൈടഭൻ, മാത്രമല്ല ദൈതേയന്മാരും, ദാനവന്മാരും, നൈരൃതരും, മറ്റുള്ളവരുമായി പല മഹാശക്തന്മാരായ പൂർവ്വികന്മാരും, പൂർവ്വികന്മാർക്കും പൂർവ്വികന്മാരുമായി അനവധി പൂർവ്വദൈത്യേന്ദ്രന്മാർ പാരിടം വിട്ടുപോയി. ഇവരെല്ലാം കാലത്താൽ തകർക്കപ്പെട്ടവരാണ്. കാലംതന്നെ ബലവത്തരം ! കാലത്തേക്കാൾ ശക്തിയേറിയത് ഒന്നും ഇല്ല. എല്ലാവരും 'ക്രതുശതം' (നൂറു യാഗം) ചെയ്തവരാണ്. നീ മാത്രമല്ല ശതക്രതു. എല്ലാവരും ധർമ്മപാരഗരാണ്. എല്ലാവരും എപ്പോഴും സത്രങ്ങൾ കഴിക്കുന്നവരുമാണ്. എല്ലാവരും വ്യോമചരന്മാരാണ്. എല്ലാവരും നേരെനിന്ന് പൊരുതുന്നവരുമാണ്. ഈ പറഞ്ഞ എല്ലാവരും പരിഘബാഹുക്കളാണ്. എല്ലാവരും നല്ല ദേഹപുഷ്ടിയുള്ളവരാണ്. എല്ലാവരും മായാശതാഢ്യന്മാരാണ്. എല്ലാവരും ഇഷ്ടംപോലെ രൂപംമാറുവാൻ കഴിവുള്ളവരാണ്. എല്ലാവരും പോരിൽ ഏറ്റാൽ തോറ്റതായി കേൾക്കാത്തവരുമാണ്. എല്ലാവരും സത്യവ്രതന്മാരാണ്. എല്ലാവരും ഇഷ്ടംപോലെ വിഹരിക്കുന്നവരുമാണ്. എല്ലാവരും ദേവവ്രതപരന്മാരാണ് എല്ലാവരും ബഹുശ്രുതന്മാരാണ്. എല്ലാവരും സമ്മതന്മാരും ഐശ്വര്യവാന്മാരുമായ മഹീശന്മാരുമാണ്. ആ മഹാന്മാർക്കാർക്കും മുമ്പെ ഐശ്വര്യത്തിൽ വലിയ മദം ഏറ്റിട്ടില്ല. എല്ലാവരും യഥാർത്ഥമായ ദാതാക്കളും മത്സരം വിട്ടവരുമാണ്. എല്ലാവരും എല്ലാ ജീവികളിലും അതാതു ധർമ്മം പുലർത്തുന്നവരുമാണ്. എല്ലാവരും ദാക്ഷായണിയുടെ പുത്രരാണ്. പ്രജാപത്യരും, മഹാബലരുമാണ്. ജ്വലിക്കുന്ന പ്രതാപാഢ്യന്മാരാണ്. ഇവരെല്ലാം കാലത്താൽ അപഹരിക്കപ്പെട്ടു.

എടോ ശക്രാ, നീ ഈ ഭൂമി ഭുജിച്ച് വിടുന്ന ഒരു കാലമുണ്ടാകും. അപ്പോൾ നിന്റെ ആത്മാവിൽ ഭയങ്കരമായ ശോകം ഉണ്ടാകും. അന്നു നീ ആ ശോകം താങ്ങുവാൻ കഴിയാതെ കുഴങ്ങും. നീ കാമഭോഗേച്ഛ ഉപേക്ഷിക്കുക. ഈ ഐശ്വര്യമദവും വിട്ടുകളയുക! എന്നാൽ സ്വരാജ്യം നഷ്ടപ്പെടുന്ന കാലത്ത് അന്നുണ്ടാകുന്ന ദുഃഖം നിനക്ക് സഹിക്കുവാൻ കഴിയും. മാലിൽ ദുഃഖിക്കാതിരിക്കുക ഹർഷത്തിൽ നീ ഹർഷിക്കാതിരിക്കുക.

ഹേ ശക്രാ! നീ അതീതത്തേയും അനാഗതത്തേയുംവിട്ട്, പ്രത്യുത്പന്നത്തിൽ നില്ക്കുക! കഴിഞ്ഞകാലത്തേയും ഭാവികാലത്തേയും ചിന്തിക്കാതെ വർത്തമാനകാലത്തിൽ നീ സംതൃപ്തനായി, വർത്തമാനകാലത്തിൽ പ്രസന്നനായി, നില്ക്കുക. എപ്പോഴും ധർമ്മശ്രദ്ധയോടെ ഇരുന്ന എന്നിലും കാലം ഉറങ്ങാതെ വന്നണഞ്ഞു. ഹേ ഇന്ദ്രാ! ആ കാലം നിന്നിലും വേഗം വന്നണയും. എന്നെ ഭയപ്പെടുത്തുന്നവിധം നീ എന്നെ വാക്കുകൊണ്ടു കുത്തുകയാണോ? കാലം എന്നെ ബന്ധിച്ചപ്പോൾ നീ യോഗ്യനായി! കാലം ആദ്യം എന്റെ നേർക്ക് പാഞ്ഞുവന്നു. ഇനി നിന്റെ നേർക്കും പാഞ്ഞെത്തും ഞാൻ മുമ്പെ കാലത്തിന്റെ അടി ഏറ്റു. അതുകണ്ട് നീ അഹങ്കാരംപൂണ്ട് ഗർജ്ജിക്കുന്നു. ഈ ലോകത്തിൽ ഒറ്റ വ്യക്തിയും ഉണ്ടായിരുന്നില്ല യുദ്ധത്തിൽ എന്നോട് ചുണച്ചേല്ക്കുവാൻ കഴിവുള്ളവൻ. ബലവാനായ കാലം എന്റെ നേർക്കത്തി. അതുകൊണ്ടാണ് വാസവാ, നീ നില്ക്കുന്നത്. ആ നൂറായിരം ദിവ്യസംവത്സരങ്ങൾ പറന്നുപൊയ്ക്കളയും. അങ്ങനെ നിന്റെ കാലവും അവസാനിക്കും.

മഹാശക്തനായിരുന്ന എന്റെ ദേഹമൊക്കെ ക്ഷീണിച്ചു. ഞാൻ ഇന്ദ്രപദവിയിൽനിന്നു ഭ്രഷ്ടനായി; നീയോ, ഇപ്പോൾ ഇന്ദ്രപദവിയെ പ്രാപിക്കുകയുംചെയ്തു. വിചിത്രമായ ജീവലോകത്തിൽ കാലത്തിന്റെ മാറ്റത്തിൽ എന്തു സംഭവിച്ചു? നീ മറ്റുള്ളവരുടെ പൂജയ്ക്ക് പാത്രമായിരിക്കുന്നു. നീ എന്തു ചെയ്തിട്ടാണ് ഇന്ദ്രനായത്? ഞാൻ എന്തു ചെയ്തിട്ടാണ് ആ പദവിയിൽനിന്നു വിട്ടുപോയത്? കാലമാണ് കർത്താവും വികർത്താവും. കാലമാണ് സ്രഷ്ടാവും സംഹർത്താവും. മറ്റൊരു കാരണവും അതിലില്ല.

നാശം, വിനാശം, ഐശ്വര്യം, സുഖം, ദുഃഖം ഇവയൊക്കെ വിദ്വാന്മാർക്കും ഏല്ക്കും. എന്നാൽ അവർ അതിൽ ഹർഷിക്കുകയോ നടുങ്ങകയോ ചെയ്യുകയില്ല. എടോ ഇന്ദ്രാ, നീ എന്നെ അറിയും; ഞാൻ നിന്നെയും കാണുന്നുണ്ട്. എന്നോട് ഈ മേനി പറയുവാനുള്ള യോഗ്യത എന്തുണ്ട് നിന്നിൽ? കാലത്തിന്റെ പണിയല്ലാതെ മറ്റെന്തുണ്ട്? നിനക്ക് ലജ്ജയില്ലേ എന്റെ മുമ്പിൽ നിന്നു ഞെളിയുവാൻ!

കഴിഞ്ഞകാലത്തെ എന്റെ പൗരുഷം നീതന്നെ മുമ്പ് കണ്ടറിയുന്നതല്ലേ? പോരിൽ എന്റെ പരാക്രമത്തിന്ന് അതു പോരേ

ദൃഷ്ടാന്തം? എടോ ശചീപതേ! അന്ന് ഞാൻ ജയിച്ചവരല്ലേ, ആദിത്യന്മാരും രുദ്രന്മാരും വസുക്കളും സാദ്ധ്യന്മാരും മരുത്തുക്കളും എല്ലാം? നീ കണ്ടതല്ലേ അന്ന് എന്നോടേറ്റ ദേവന്മാരെയൊക്കെ ഞാൻ പോരിൽ പിന്മടക്കിയത്? കാട്ടുജന്തുക്കളും കാടും കൂടുന്ന മലകൾ വിട്ട് ഞാൻ പറിച്ചെടുത്ത പർവ്വതശൃംഗയഷ്ടികൊണ്ട് 'ടം, ടം' എന്നു ശബ്ദിക്കുമാറ് നിന്റെ തലയ്ക്ക് ഞാൻ അന്ന് അടിച്ചതു നീ ഓർക്കുന്നുണ്ടോ? ആ കാലം കടന്നുപോയി. ഞാൻ ഇപ്പോൾ എന്തുചെയ്യണം? എനിക്കെന്തു ചെയ്യാൻ കഴിയും! കാലം ദുരതിക്രമം തന്നെ! നിന്റെ ആ വജ്രായുധത്തോടുകൂടി നിന്നെ ഒരൊറ്റയിടിക്കു പൊടിയാക്കാൻ പോന്നവനാണ് ഞാൻ. എന്നാൽ എനിക്ക് ഇപ്പോൾ വിക്രമിക്കേണ്ട കാലമല്ല. ക്ഷമിക്കേണ്ട കാലമാണ്. എടോ ശക്രാ, അതുകൊണ്ട് ഞാൻ പൊറുക്കുകയാണ്. ഞാൻ നിന്നെക്കാൾ എത്രയോ അമർഷമുള്ളവനാണ്.

കാലവഹ്നിപരീതനായി കാലപാകത്തിൽ ഞാൻ പെട്ടിരിക്കയാണ്. കാലപാശത്താൽ ഞാൻ കെട്ടപ്പെട്ടിരിക്കുന്നു. അങ്ങനെ കാലത്താൽ ബന്ധിക്കപ്പെട്ട എന്നെ നോക്കി നീ പരിഹസിക്കയാണ്. ഈ ശ്യാമനായ പുരുഷൻ, കാലപുരുഷൻ, ലോകർക്ക് ദുരതിക്രമനാണ്. രൗദ്രനാണ്. അവൻ പശുവിനെ കയറിനാലെന്നപോലെ, എന്നെ ബന്ധിച്ചിരിക്കുന്നു. ലാഭം, അലാഭം, സുഖം, ദുഃഖം, കാമം, ക്രോധം, ഭവം, അഭവം, വധം, ബന്ധം, മോക്ഷം എന്നുതന്നെയല്ല സകലതും കാലംമൂലം ലഭിക്കുന്നതാണ്. ഞാൻ ചെയ്യുന്നില്ല, നീയും ചെയ്യുന്നില്ല. പിന്നെ ആരാണു ചെയ്യുന്നത്? മറ്റാരുമല്ല, ആ പ്രഭുവാണ് എപ്പോഴും ചെയ്യുന്നവൻ. ആ കാലം എന്നെ പചിപ്പിച്ചു. പഴുപ്പിച്ചു. മരത്തിൽ കായ്കൾ പഴുക്കുന്നതുപോലെ അതിന്നു കാലമായപ്പോൾ കാലം എന്നെ പക്വമാക്കിത്തീർത്തു. എന്തുചെയ്യും. പുരുഷനെ കാലം സൗഖ്യപ്പെടുത്തുമോ? കാലം അത് വേണ്ടമാതിരി ചെയ്യും. അപ്പോൾ കാലം അവനെ ദുഃഖത്തിലാഴ്ത്തും.

കാലത്തിന്റെ കഴിവുകളെപ്പറ്റി അറിഞ്ഞവൻ കാലത്തിന്റെ അടിയേറ്റാലും ശോചിക്കുവാൻ അർഹനാകുന്നില്ല. അതുകൊണ്ട് ഹേ ശക്രാ! ഞാൻ ദുഃഖിക്കുന്നില്ല. ശോകത്തിൽ ആരും തുണയുണ്ടാവുകയില്ല. വ്യസനിക്കുന്നവനെപ്പറ്റി 'വ്യസനം' വ്യസനിക്കുന്നതല്ല. വ്യസനിക്കുന്നതുകൊണ്ടെന്തു കാര്യം? വ്യസനം നീങ്ങുമോ? വ്യസനത്തെ നീക്കുവാൻ വ്യസനം സമർത്ഥമല്ലാത്തതുകൊണ്ടാണ് ഞാൻ വ്യസനിക്കാത്തത്.'

ബലി പറഞ്ഞ വാക്കുകേട്ട് സഹസ്രാക്ഷനും ശതക്രതുവുമായ പാകശാസനൻ കോപമടക്കി, ബലിയോട് ഇപ്രകാരം പറഞ്ഞു: 'വജ്രമോങ്ങുന്ന എന്റെ ഈ കരവും വരുണന്റെ പാശവും കണ്ടിട്ടും ആരുടെ ബുദ്ധി നടുങ്ങുന്നില്ല, സംഹരിക്കുന്ന മൃത്യുവെപ്പോലും ആർ ഭയപ്പെടുന്നില്ല, ആ നിന്റെ ബുദ്ധിതത്ത്വം കണ്ടു. ദൃഢമായതുതന്നെ! അല്ലയോ സത്യപരാക്രമാ, നിന്റെ ധീരത സ്തുത്യർഹംതന്നെ! ലോകത്തിന്റെ ഗതി കണ്ടവനായ ഏതൊരുവനാണ് അർത്ഥത്തിലും ശരീരത്തിലും വിശ്വാസത്തോടുകൂടിയിരിക്കുക? ഈ പ്രപഞ്ചം ശാശ്വതമാണെന്നുള്ള വിശ്വാസം എനിക്കില്ല. ഞാനും നിന്നെപ്പോലെ ജഗത്തിന്റെ അസ്ഥിരതയിൽ വിശ്വസിക്കുന്നു. ഈ വിശ്വം കാലത്തിന്റെ അഗ്നിയിൽ എരിഞ്ഞുകൊണ്ടിരിക്കുകയാണ്. കത്തിനശിച്ചുകൊണ്ടിരിക്കുകയാണ്. ഭയങ്കരമായ തീക്കുണ്ഡത്തിലാണ് ദഹിച്ചുകൊണ്ടിരിക്കുന്നതെങ്കിലും അത് ബാഹ്യദൃഷ്ടിക്കു വിഷയമല്ല. അത് നിരന്തരം കത്തിക്കൊണ്ടിരിക്കുന്നു. അത് അനന്തമായ ഒരു ജ്വലനമാണുതാനും. കാലാഗ്നിയുടെ സ്പർശനമേറ്റ ഒരുത്തന്നും രക്ഷയില്ല. ചെറിയതെന്നോ, വലിയതെന്നോ വ്യത്യാസമില്ലാതെ ഭൂതജാലങ്ങളൊക്കെ ആ അഗ്നിയിൽ ദഹിച്ചുകൊണ്ടിരിക്കുന്നു. കാലത്തിന്ന് വേറെ ഒരു യജമാനനില്ല, മേലാളില്ല. കാലം എപ്പോഴും ശ്രദ്ധാലുവാണ്. കാലം എപ്പോഴും എല്ലാ വസ്തുക്കളേയും തന്നിൽ പാകംചെയ്തുകൊണ്ടിരിക്കുന്നു. കാലത്തിന്റെ ഭരണത്തിൽപ്പെട്ടവൻ, കാലത്തിന്റെ പിടിയിൽനിന്നു വിമുക്തനാവുകയില്ല. ജീവജാലങ്ങൾ കാലത്തെപ്പറ്റി ചിന്തിക്കാതെ ഓരോരോവിധ കാര്യങ്ങളിൽ പ്രമത്തന്മാരായി ഉഴലുമ്പോൾ, കാലം ശ്രദ്ധയോടെ അവരുടെ പിന്നിൽ വിടാതെ അവരെ പിടികൂടി വീഴ്ത്തുവാൻ നിശ്ചയിക്കപ്പെട്ട സമയംനോക്കി പിൻതുടരുന്നു. എത്രതന്നെ പ്രയത്നിച്ചിട്ടും കാലത്തിന്റെ പിടിയിൽനിന്നു രക്ഷപ്പെട്ടവരെയാരെയും ലോകത്തിൽ ഞാൻ കണ്ടിട്ടില്ല. അത് പണ്ടേയുള്ളതാണ്, ശാശ്വതമായ ധർമ്മമാണ്. ജീവികളിലൊന്നിലും പക്ഷഭേദമില്ലാതെ സമഭാവത്തോടുകൂടിയതാണ്. അതിനെ തട്ടിനീക്കാൻ സാദ്ധ്യമല്ല. അതിന്റെ ഗതിക്ക് യാതൊരു തടസ്സവുമില്ല!

ഭീകരനായ ഒരു ഉത്തമർണ്ണൻ അധമർണ്ണന്നു കൊടുത്ത പണത്തിന്ന് പലിശ കണക്കുകൂട്ടുന്നതുപോലെ കാലപുരുഷൻ കല; കാഷ്ഠ, ലവം, ക്ഷണം, രാവ്, പകൽ, മാസം, ഇവയൊക്കെ കൂട്ടിച്ചേർത്ത് വലിയ ഒരു സംഖ്യയുണ്ടാക്കുന്നു. ചെറിയ അംശങ്ങൾ കൂട്ടി നീണ്ട ഒരു ആയുസ്സിനെ ഉണ്ടാക്കുന്നു. അങ്ങനെയുള്ള കാലത്തിന്റെ ഒഴുക്കിൽ, പുഴവക്കത്തെ മരത്തെ പുഴയുടെ ഒഴുക്ക് വേരോടെ പിഴുതുമറിച്ചിട്ട് ആ ഒഴുക്കിൽ കൊണ്ടുപോകുന്നതുപോലെ, ജീവികളെ കാലം വീഴ്ത്തി കുതിച്ചു പാഞ്ഞു പോകുന്നു. 'ഇന്നു ഞാൻ ഈ സംഗതി പ്രവർത്തിക്കും, നാളെ ഞാൻ മറ്റേക്കാര്യം ചെയ്യും' എന്നു പറഞ്ഞിരിക്കെ നദി കൊണ്ടുപോകുന്ന മരത്തടിയെന്നപോലെ, അവനേയുംകൊണ്ട് കാലം പ്രവഹിക്കുന്നു. 'ഞാൻ ഇത്തിരിമുമ്പു കണ്ട അവൻ ചത്തുപോയി,' ഇപ്പോൾ വരാമെന്നു പറഞ്ഞ് ഇറങ്ങിയ അവൻ മരിച്ചു' എന്ന് കാലം അപഹരിച്ചവരെപ്പറ്റിയുള്ള പ്രലാപം ഇവിടെ കേൾക്കുന്നു. അർത്ഥം നശിക്കുന്നു, ഭോഗങ്ങൾ നശിക്കുന്നു, പദവികൾ നശിക്കുന്നു, ഐശ്വര്യം നശിക്കുന്നു. ഇവ മാത്രമാണോ, ജീവികളുടെ ജീവനെക്കൂടി കാലം കൊണ്ടുപോകുന്നു. ഉയർച്ചയ്ക്ക് താഴ്ചയാണ് ഒടുവിൽ ഉണ്ടാവുക. ഭാവത്തിന്ന് അഭാവവും. ഉള്ളതായിക്കാണുന്നതെല്ലാം ഇല്ലാതാകും! ഭാവങ്ങൾ മറ്റൊരു രൂപത്തിൽ അഭാവങ്ങളായിത്തീരും. എല്ലാം പരിണാമവിധേയവും അസ്ഥിരവുമാണ്. അങ്ങനെയുള്ള ഒരു ബോധം ലഭിക്കുവാൻ വിഷമമുണ്ട്. യഥാർത്ഥമായ ലോകതത്ത്വം കണ്ട് കാലമാറ്റത്തിൽ ഇളകാതെ ഉറച്ചിരിക്കുന്ന നിന്റെ ബുദ്ധി വ്യഥയേല്ക്കാത്തതാണ്. നീ എങ്ങനെയുള്ളവനായിരുന്നു പണ്ട് എന്നു നീ നിന്റെ മനസ്സിൽ ഇപ്പോൾ ഓർക്കുന്നുണ്ടോ? ഇന്നത്തെ എന്റെ നിലയായിരുന്നില്ലേ അന്നു നീ! ബലവാനായ കാലത്തിന്റെ ശക്തിമത്തായ തിരിച്ചലിന്റെ ആഘാതമേറ്റ് ലോകം പ്രകമ്പിച്ചുകൊണ്ടിരിക്കെ, അതിൽപ്പെട്ടവനായ നീ എന്തേ മൂപ്പിളമ ചിന്തിക്കാത്തത്? ഈർഷ്യ, അഭിമാനം, ലോഭം, കാമം, ക്രോധം, ഭയം, സ്പൃഹ, മോഹം ഇവയുടെ തള്ളലേറ്റ് ലോകം മയങ്ങിപ്പോകുന്നു. ഭവാനാണെങ്കിൽ ഭാവതത്ത്വങ്ങൾ അറിയുന്നവനും വിദ്വാനും ജ്ഞാനതപോയുതനുമാണ്."

ശക്രൻ പറഞ്ഞു: "അല്ലയോ ബലീ, ഭവാൻ കരതലാമലകം പോലെ കാലത്തെ പ്രത്യക്ഷമായിക്കാണുന്നു. ഭവാൻ കാലചരിത്രതത്ത്വജ്ഞനും, സർവ്വശാസ്ത്രവിചക്ഷണനും, അറിയുന്നവർക്കെല്ലാം ആഗ്രഹിക്കത്തക്കവനും, കൃതാത്മാവുമാണ്. അല്ലയോ ബലീ, ഈ ലോകമെന്നും ചുറ്റിത്തിരിഞ്ഞ ഞാൻ നിന്നോടു തുല്യനായി ബുദ്ധിമാനായ ഒരു ഉപദേഷ്ടാവിനെ കണ്ടെത്തിയില്ല. നീ ഒരാൾ മാത്രമാണ് ബുദ്ധിയാൽ എന്നെ ഉപദേശിച്ചത്. നീ സർവ്വമുക്തനായി വിഹരിക്കുന്നു. നീ ഒന്നിലും തങ്ങിനില്ക്കുന്നില്ല. വിജിതേന്ദ്രിയനായി നിന്നെ രജസ്സും തമസ്സും സ്പർശി

ക്കുന്നില്ല. ഭവാൻ പ്രീതിയും സന്താപവും വിട്ടതായ ആത്മാവോടുകൂടിയവനായിരിക്കുന്നു! സർവ്വവേദസുഹൃത്തും, നിർവൈരനും, ശാന്തചിത്തനുമായ ഭവാനെ കണ്ടിട്ട് എനിക്ക് ഭവാനിൽ കനിവുണ്ടായിരിക്കുന്നു. ഇപ്രകാരമുള്ള ഒരു ബുദ്ധിമാനെ, ബന്ധനസ്ഥനായ മഹാനെ, ഞാൻ വധിക്കുന്നതല്ല. ആനൃശംസ്യമാണ് ഏറ്റവും വലിയ ധർമ്മം. ഈ നിലയിൽ നില്ക്കുന്ന നിന്നിൽ എനിക്ക് അപാരമായ കരുണയുണ്ട്. കാലത്തിന്റെ മാറ്റത്തിൽ വരുണന്റെ പാശം അങ്ങയെ വിട്ടുപോകും. പ്രജകൾ തെറ്റിനടക്കുന്ന കാലം വരുമ്പോൾ അങ്ങ് സ്വതന്ത്രനാകും. അല്ലയോ മഹാത്മാവായ അസുരാ! അങ്ങയ്ക്കു സ്വസ്തി ഭവിക്കട്ടെ!

മരുമകൾ വൃദ്ധയായ അമ്മായിഅമ്മയെക്കൊണ്ടു പണിയെടുപ്പിച്ചു സുഖിക്കുന്നതെപ്പോഴോ, മകൻ അച്ഛനെ വേലയ്ക്കയച്ചു പണിയെടുപ്പിച്ചു സുഖിക്കുന്നതെപ്പോഴോ, ശൂദ്രൻ ബ്രാഹ്മണരെക്കൊണ്ടു പാദം കഴുകിക്കുന്നത് എപ്പോഴോ, ഭയംകൂടാതെ ബ്രാഹ്മണസ്ത്രീയെ ശൂദ്രൻ വേൾക്കുന്നത് എപ്പോഴോ, പുരുഷൻ വിലക്കപ്പെട്ട, പാടില്ലാത്ത, യോനികളിൽ സംഗംചെയ്യുന്നത് ഏതുകാലത്തോ, ഓട്ടുപാത്രങ്ങളിൽ മറ്റു ചീത്തലോഹപ്പാത്രങ്ങൾ ബലവാൻ കൂട്ടിക്കലർത്തുന്നത് ഏതുകാലത്തോ, ചാതുർവ്വർണ്ണ്യത്തിന്റെ വർണ്ണനിശ്ചയങ്ങൾ തെറ്റിനടക്കുന്നത് ഏതുകാലത്തോ, അപ്പോഴൊക്കെ ഓരോന്നോരോന്നായി, ഹേ മഹാബലീ, ഭവാനെ കെട്ടിയിരിക്കുന്ന വരുണപാശം വിട്ടുവിട്ടുപോകും. അങ്ങനെ എല്ലാ കെട്ടുകളും അറ്റുപോകും. അങ്ങനെ ലോകം അധഃപതിക്കുമ്പോൾ അങ്ങു സർവ്വസ്വതന്ത്രനായി ഉയരും. ഭവാൻ ഈയുള്ളവനെ ഭയപ്പെടേണ്ടതില്ല. സമയം കാത്തിരുന്നാലും. ബാധകൂടാതെ സുഖമായി ഭവാൻ സ്വസ്ഥചിത്തനായി, നിരാമയനായി വാണാലും!

ഇപ്രകാരം പറഞ്ഞ് ഭഗവാനായ ശതക്രതു ഐരാവതത്തിന്റെ പുറത്തിരുന്നു യാത്ര തുടർന്നു. എല്ലാ അസുരന്മാരേയും ജയിച്ച് ദേവേന്ദ്രൻ ഏകച്ഛത്രാധിപതിയായി ഹർഷത്തോടെ രസിച്ചു.

മുനീന്ദ്രന്മാർ ഉടനെ സകല സ്ഥാവരജംഗമങ്ങളുടെയും നാഥനായ ശക്രനെ വേദവാക്യങ്ങൾ ഉച്ചരിച്ചു സ്തുതിച്ചു. അഗ്നി അദ്ധ്വരത്തിൽ അവർ അർപ്പിച്ച ഹവ്യത്തെ ഏറ്റ് ദേവാധിരാജൻ അമൃതത്തെ വർഷിച്ചു.

ദ്വിജേന്ദ്രന്മാരുടെ സത്രത്തിൽവെച്ചു പ്രകീർത്തിക്കപ്പെട്ടവനും ദുഃഖങ്ങൾവിട്ട് ശോഭിക്കുന്നവനും, ശാന്തചിത്തനും, മുദിതനുമായ വാസവൻ ഹൃദയത്തിൽ തിങ്ങിയ സന്തോഷത്തോടെ സ്വർഗ്ഗലോകത്തിലെത്തി സുഖമായി വസിച്ചു."

**228. ശ്രീവാസവസംവാദം - ലക്ഷ്മിയും ഇന്ദ്രനും തമ്മിലുള്ള സംഭാഷണം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, അഭിവൃദ്ധിപ്പെട്ടുവരുന്ന പുരുഷന്റെയും ശ്രേയസ്സു നശിച്ച പുരുഷന്റെയും രൂപം ഏതുവിധത്തിലാണ്. അതൊന്നു വിസ്തരിച്ചു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "മനുഷ്യനു മനസ്സാണ് പ്രധാനം. അതിനെ ആശ്രയിച്ചിരിക്കും മനുഷ്യന്റെ ശ്രേയസ്സും അധോഗതിയും. അങ്ങയ്ക്കു ശുഭം ഭവിക്കട്ടെ! വളരുന്നവനും വളർച്ച കൊടുക്കുന്നവനുമുള്ള പൂർവ്വരൂപമെന്തെന്നു മനസ്സു വെളിപ്പെടുത്തും. മനുഷ്യന്റെ പൂർവ്വരൂപങ്ങൾ മനസ്സു പറയും. മനസ്സുകെട്ടവന്റെ ശ്രേയസ്സും കെട്ടുപോകും. ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ശ്രീദേവിയും ഇന്ദ്രനുമായി നടന്ന സംഭാഷണമാണ്. ഹേ യുധിഷ്ഠിരാ, ആ കഥ ഞാൻ പറയാം. നീ ശ്രദ്ധയോടെ അതു കേൾക്കൂ. തപസ്സിന്റെ സമൃദ്ധിമൂലം ശ്രേയസ്കരമായിത്തീർന്ന ഇഹലോകവും പരലോകവും കണ്ടു സന്തോഷത്തോടെ ബ്രഹ്മലോകത്തു വാഴുന്ന മഹർഷികളോടുകൂടി നാരദൻ പുറപ്പെട്ടു. ബ്രഹ്മതുല്യമായ തേജസ്സോടുകൂടിയവനും, പാപം നശിച്ചവനും, തപോനിധിയുമായ നാരദമഹർഷി മൂന്നു ലോകവും ചുറ്റിക്കാണുവാനാണു പുറപ്പെട്ടത്. അങ്ങനെ ഒരു സുപ്രഭാതത്തിൽ ശുദ്ധജലത്തിൽ കുളിച്ച് ധ്രുവദ്വാരത്ത് ഗംഗാതീരത്തിൽ വന്നിറങ്ങി. ഈ സന്ദർഭത്തിൽ ദേവർഷിഗണങ്ങളോടുകൂടി സഹസ്രാക്ഷനായ വജ്രി, ശംബരനാശനനായ പാകശാസനൻ, ഗംഗാതീരത്തിരിക്കുന്നതായി നാരദൻ കണ്ടു. അവർ സസന്തോഷം ഒന്നിച്ച് അവിടെ കുളിച്ചു ജപിച്ച് ആ മണൽത്തിട്ടിലിരുന്ന് ഓരോ പുണ്യകഥകൾ പറഞ്ഞ് ഉല്ലസിച്ചു. ദേവർഷിപ്രോക്തങ്ങളായ സൽക്കഥകളും, മറ്റു പല മഹർഷിമാരുടെ കഥയും പൂർവ്വചരിത്രങ്ങളോടുകൂടി ആ പുണ്യാത്മാക്കൾ പറഞ്ഞിരിക്കെ, ചെങ്കതിരുകൾ ചിന്നി ഉദിച്ചുവരുന്ന പൂർണ്ണമണ്ഡലത്തോടുകൂടിയ ആദിത്യനെക്കണ്ടപ്പോൾ അവർ എഴുന്നേറ്റ് സൂര്യനെ നമസ്കരിച്ചു. ഉദിച്ചുയരുന്ന അർക്കന്റെ സമീപത്തായി മറ്റൊരു അർക്കനെപ്പോലെ തേജോരൂപമായ മറ്റൊരു രൂപം അഗ്നിപ്രഭമായി പ്രത്യക്ഷപ്പെട്ടു. ആ തേജോരൂപം മന്ദം മന്ദം നീങ്ങി, ആ പുണ്യാത്മാക്കളുടെ ഉപരിഭാഗത്തായി വരുന്നതു കണ്ടു.

മൂന്നു ലോകത്തെയും തേജസ്സിൽ മുക്കുന്നവിധം ആ തേജോമണ്ഡലം, സുവർണ്ണാർക്കനെപ്പോലെ ആകാശത്തു നിന്നു! ആ തേജോമണ്ഡലത്തിൽ സുന്ദരികളായ അപ്സരസ്ത്രീകൾക്കു മുമ്പിലായി സൂര്യപ്രഭപോലെ കാന്തി വീശുന്ന ഭൃഗത്ത് ഭാനു തുല്യയായ ദേവിയെ, മുത്തുമാലപോലെ നക്ഷത്രമാലകൾ അണിഞ്ഞവളുമായ പത്മാലയയായ ലക്ഷ്മീദേവിയെ, പത്മത്തിൽ ഇരിക്കുന്നമട്ടിൽ ദർശിച്ചു. ആ മനോഹരി ആ പത്മവിമാനത്തിൽനിന്നിറങ്ങി നാരദമഹർഷിയുടെയും സുരേന്ദ്രന്റെയും സമീപത്തേക്കെത്തി. ഉടനെ നാരദമുനിയോടുകൂടി വാസവൻ അവളെ എതിരേറ്റു. താൻ ആരാണെന്നു പറഞ്ഞുകൊണ്ട് അവളെ പ്രശസ്തമായവിധം ആ സർവ്വജ്ഞൻ പൂജിച്ചു കൈകൂപ്പി. ഹേ യുധിഷ്ഠിരാ, വാസവൻ അവളുടെ മുമ്പിൽ ശിരസ്സുകുനിച്ച് തൊഴുകൈയോടെ നിന്ന് ഇപ്രകാരം പറഞ്ഞു."

ശക്രൻ പറഞ്ഞു: "അല്ലയോ സുന്ദരീ, ശുചിസ്മിതേ, ഭവതി ആരാണ്? ഇവിടെ എന്തു കാര്യത്തിന്നായി വന്നു? ഹേ സുഭ്രു, ഭവതി എവിടെനിന്നു വരുന്നു? എങ്ങോട്ടാണു പോകുന്നത്? ശുഭേ, പറഞ്ഞാലും."

ശ്രീ പറഞ്ഞു: "പുണ്യമുള്ളതായ ഈ മൂന്നു ലോകത്തിലെ സർവ്വചരാചരങ്ങളും എന്റെ കടാക്ഷലബ്ധിക്കുവേണ്ടി കിണഞ്ഞ് യത്നിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ ലോകരൊക്കെ കൊതിക്കുന്ന ഞാൻ സൂര്യാംശുപോലെ സംഫുല്ലമായ താമരയിൽ പിറന്നവളാണ്. എല്ലാവർക്കും ഭൂതി നൽകുന്ന ശ്രീയാണ് ഞാൻ. പത്മമാലിനിയായ പത്മയാണ്. ലക്ഷ്മിയാണ് ഞാൻ. ഞാൻ ഭൂതിയാണ്. വലസൂദനാ! ശ്രദ്ധ, മേധ, സ്ഥിതി, വിജിതി, സന്നതി, ധൃതി, സിദ്ധി എന്നീ പേരിനാൽ അറിയപ്പെടുന്നവൾ ഞാനാണ്. ഐശ്വര്യം എന്നതും ഞാൻതന്നെയാണ്. ഞാൻ സ്വാഹയാണ്, സ്വധയാണ് ഞാൻ, ഞാൻ സന്നതിയാണ്, ഞാൻ നിയതിയാണ്, ഞാൻ സ്മൃതിയാണ് ഇന്ദ്രാ! വിജയികളായ രാജാക്കന്മാരുടെ സേനാഗ്രത്തിലും ധ്വജത്തിലും, ധർമ്മിഷ്ഠരുടെ ഗൃഹത്തിലും, അവരുടെ നാട്ടിലും, അവരുടെ നഗരത്തിലും, രാജാവിലും, എല്ലായ്പോഴും ഹേ വലസൂദനാ, ഞാൻ അധിവസിക്കുന്നു. ധർമ്മനിത്യനും, മഹാബുദ്ധിയും, ബ്രഹ്മണ്യനും, സത്യഭാഷണനും, പ്രശ്രിതനും, ദാനശീലനുമായവരിലെല്ലാം ഞാൻ എപ്പോഴും അധിവസിക്കുന്നു. സത്യധർമ്മനിബദ്ധയായ

ഞാൻ മുമ്പ് അസുരരിൽ പാർത്തു. അവരിൽ വൈപരീത്യം കണ്ട പ്പോൾ ഞാൻ നിന്നിൽ വാഴുവാനാണ് ഇപ്പോൾ ഇച്ഛിക്കുന്നത്."

ശക്രൻ പറഞ്ഞു: "ഇങ്ങനെയുള്ള ദൈത്യന്മാരിലാണ് വരാനനേ, നീ വാണത് പിന്നെ എന്തുകൊണ്ടാണ് അവരെ കൈവിട്ടത്? അല്ലയോ സുന്ദരീ, പറഞ്ഞാലും."

ശ്രീ പറഞ്ഞു: "ഞാൻ വാണ ദൈത്യന്മാരുടെ നില വളരെ ശ്രേഷ്ഠമായിരുന്നു. സ്വധർമ്മപരന്മാരായവരിലും, ധൈര്യം വിടാത്തവരിലും, സ്വർഗ്ഗമാർഗ്ഗാഭീഷ്ടങ്ങളായ സത്വഗുണങ്ങളിലും ഞാൻ തല്പരയാണ്. ദാനം, അദ്ധ്യയനം, യജ്ഞം, പിതൃദൈവതപൂജനം, ഗുരുപാന്ഥാർച്ചന ഇവയൊക്കെ അവരിൽ നിത്യവും നടന്നു. അവർ ഗൃഹം അടിച്ചുതളിച്ചു വെടിപ്പാക്കിവെക്കും. സ്ത്രീകളിൽ ആത്മനിയന്ത്രണമുള്ളവരായിരുന്നു. അഗ്നിയെ ഹോമിക്കുന്നവരായിരുന്നു. ഗുരുജനങ്ങളെ ശുശ്രൂഷിക്കുന്നവരായിരുന്നു. ദാനശീലരായിരുന്നു. നേരു പറയുന്നവരും ബ്രാഹ്മണപ്രിയരുമായിരുന്നു. ശ്രദ്ധയുള്ളവരും, ക്രോധം ജയിച്ചവരും, ദാതാക്കളും അസൂയയില്ലാത്തവരും, ഈർഷ്യവിട്ടവരും, തങ്ങളുടെ പുത്രന്മാരേയും ഭാര്യയേയും അമാത്യന്മാരേയും പോറ്റുന്നവരുമായിരുന്നു. പരസ്പരം വിദ്വേഷമില്ലാത്തവരും, കണ്ടതൊക്കെ കിട്ടുവാൻ കൊതിക്കാത്തവരുമായിരുന്നു. ധീരന്മാരും പരന്മാരുടെ ഐശ്വര്യത്തെ പ്രകീർത്തിക്കുന്നവരും ഹൃദയവ്യഥ വിട്ടവരുമായിരുന്നു. കൊടുക്കുന്നവരും, നേടുന്നവരുമായ ആര്യന്മാരായിരുന്നു. ദുഃഖവേദികളായിരുന്നു. അവരുടെ ഭൃത്യന്മാരും സചിവന്മാരും സന്തുഷ്ടരായിരുന്നു. കൃതജ്ഞരായിരുന്നു. പ്രിയം പറയുന്നവരുമായിരുന്നു. അർഹിക്കുന്ന മാനവും അർത്ഥവും നേടുന്നവരും ഹ്രീമാന്മാരും യതവ്രതന്മാരുമായിരുന്നു. അവർ നിത്യവും വാവിൽ കുളിച്ച് ചാരുഭൂഷണങ്ങളണിഞ്ഞ് ഉപവാസത്തോടെ പ്രസന്നചിത്തരായി വിളങ്ങിയ ബ്രഹ്മവാദികളായിരുന്നു.

അവർ സൂര്യോദയത്തിന്നുമുമ്പെ ഉണരുന്നവരും, പുലർച്ചയ്ക്കു കിടന്നുറങ്ങാത്തവരുമായിരുന്നു. പ്രഭാതത്തിൽ ഉണർന്ന് നെയ്യു നോക്കുന്നവരും, ശുദ്ധാത്മാക്കളും, ബ്രാഹ്മണപ്രിയരുമായിരുന്നു. മംഗല്യദ്രവ്യം കാണുകയും ബ്രാഹ്മണേന്ദ്രരെ പൂജിക്കുകയും ചെയ്തിരുന്നു. അവർ എപ്പോഴും ധർമ്മംചെയ്യുന്നവരും, എപ്പോഴും ദാനം വാങ്ങാത്തവരുമായിരുന്നു. പാതിരാത്രിമാത്രം ഉറങ്ങുന്നവരും, പകൽ ഒട്ടും ഉറങ്ങാത്തവരുമാണ്. ദരിദ്രന്മാർക്കും, അനാഥർക്കും, വൃദ്ധന്മാർക്കും, സ്ത്രീകൾക്കും, ദുർബ്ബലന്മാർക്കും, ആതുരന്മാർക്കും കൈയിലുള്ളത് പങ്കുവെച്ചുകൊടുക്കുന്ന ദയാലുക്കളുമായിരുന്നു.

ഭയപ്പെട്ടവനേയും, വിഷണ്ണനേയും, ഉദ്വിഗ്നനേയും, ജയാർത്തനേയും, വ്യാധിതനേയും, കൃശനേയും, ധനമപഹരിക്കപ്പെട്ടവനേയും, വ്യസനാക്രാന്തനേയും ഇങ്ങനെയുള്ളവരെയെല്ലാം ആശ്വാസവാക്കുകൾ പറഞ്ഞു സമാശ്വസിപ്പിക്കുന്നവരുമായിരുന്നു. അവർ ധർമ്മത്തെ നോക്കുന്നവരും, പരസ്പരം ഹിംസിക്കാത്തവരുമായിരുന്നു. ഗുരുജനങ്ങളും വൃദ്ധന്മാരും പറയുന്നതിനെ കേട്ട് അനുസരിക്കുന്നവരുമായിരുന്നു. അവർ ശരിക്ക് ഗുരുജനങ്ങളേയും, ദേവന്മാരേയും, അതിഥികളേയും പൂജിച്ചിരുന്നു. നിത്യവും, സത്യത്തിലും, തപസ്സിലും, മനസ്സുവെച്ചു ജീവിക്കുന്നവരും, കൊടുത്തതിന്റെശേഷം മാത്രം അനുഭവിക്കുന്നവരുമായിരുന്നു. തനിച്ചിരുന്ന് നല്ല വസ്തുക്കൾ ഭക്ഷിക്കുകയില്ല. പരസ്ത്രീകളുമായി ഇടപെടുകയില്ല. തന്നിലെന്നമാതിരി സർവ്വജീവികളിലും കൃപകാണിക്കും. ആകാശത്തും, പശുവിലും, വാവിലും ഇന്ദ്രിയത്തെ വിടുന്നവരായിരുന്നില്ല. അതിനു വിചാരിക്കുകകൂടി ചെയ്തിരുന്നില്ല. നിത്യവും ദാനം, ദാക്ഷ്യം, ആർജ്ജവം, ഉത്സാഹം, അനഹങ്കാരം, സൗഹൃദം, ക്ഷമ, സത്യം, ദാനം, തപം, ശൗചം, കാരുണ്യം, ഇവയുള്ളവരും, നിഷ്ഠൂരമായ വാക്കു പറയാത്തവരും, മിത്രങ്ങളെ ദ്രോഹിക്കായ്ക—ഇവയൊക്കെ പ്രഭോ, അവരിലുണ്ടായിരുന്നു! ഉറക്കം, മടി, സന്തൃപ്തി, നോക്കായ്ക, അനസൂയ, വിഷാദം, ആശ, അരതി ഇവയൊന്നും അവരിൽ ഏല്ക്കുകയില്ലായിരുന്നു.

ഇപ്രകാരം ഗുണവാന്മാരായിരുന്നു ദാനവന്മാർ. അവരിൽ ഞാൻ അധിവസിച്ചു. അങ്ങനെ അവരിൽ വാണ് പ്രജാസൃഷ്ടി നടത്തി. അനവധി യുഗങ്ങൾ ഞാൻ അവരോടുകൂടി വസിച്ചു. പിന്നെ കാലം മാറിയപ്പോൾ അവർക്ക് ഗുണങ്ങളൊക്കെ വിട്ടുമാറുന്നതായിക്കണ്ടു. അവർ കാമക്രോധവശന്മാരായി. അവരിൽ ധർമ്മം വിട്ടുപോയതായി ഞാൻ കണ്ടു.

സഭയിൽ ഇരുന്നു വൃദ്ധന്മാരും, സത്തുക്കളുമായവർ നല്ല കാര്യങ്ങൾ ഉപദേശിക്കുമ്പോൾ അവരെ പരിഹസിക്കുവാൻ തുടങ്ങി. 'പടുകിഴവന്റെ വാക്കുകേട്ടോ!' എന്നും മറ്റും പറയുവാൻ തുടങ്ങി. ഗുണവാന്മാരോടും, വൃദ്ധജ്ഞാനികളോടും അവർ അസൂയാലുക്കളായി പരിഹസിച്ച് അവമാനിക്കുവാൻ തുടങ്ങി. സദ്വൃത്തന്മാരായ വൃദ്ധന്മാർ വരുമ്പോൾ ബഹുമാനം കാണിക്കാതെ ഇരുന്ന ഇരുപ്പിൽത്തന്നെ ഇരുന്നു മുമ്പത്തെ മാതിരി എഴുന്നേറ്റ് അഭിവാദ്യംചെയ്ത് അർച്ചിക്കാതെയായി. 'ഈ വയസ്സന്മാർക്ക് ഒന്നും അറിയില്ല, "കുഴിച്ചാടി" ക്കു വെക്കേണ്ട കൂട്ടർ' എന്നൊക്കെ പറയുവാൻ തുടങ്ങി. അച്ഛൻ ജീവിച്ചിരിക്കെത്തന്നെ മകൻ കാരണവരും പ്രഭുവുമായി. ഭൃത്യരല്ലാത്തവർ ഭൃത്യഭാവം നടിച്ച് നാണംകൂടാതെ പുകഴ്ത്തുവാൻ തുടങ്ങി. ഇപ്രകാരം നിത്യകർമ്മങ്ങളാൽ ധർമ്മം വിട്ടുപോയപ്പോൾ വലിയ അർത്ഥം നേടുവാൻ അത്യാഗ്രഹം കടന്നുകൂടി. ശങ്കകൂടാതെ ഉച്ചത്തിൽ പറയുവാൻ തുടങ്ങി. രാത്രിയിൽ അല്പമായേ വിളക്കുകത്തിക്കാറുള്ളൂ എന്നായി. മക്കൾ അച്ഛന്മാരെ ശാസിക്കുവാൻ തുടങ്ങി. 'അച്ഛാ, നീ സൂക്ഷിച്ച് എന്നോടു പറഞ്ഞോ!' എന്നും മറ്റും പറയുവാൻ തുടങ്ങി. ഭാര്യ ഭർത്താവിനെ ശാസിക്കുവാനും, കവിഞ്ഞു നില്ക്കുവാനും തുടങ്ങി. 'എടോ ഭർത്താവേ, നീ ഞാൻ പറഞ്ഞ മാതിരി കേട്ടോ! അതാണ് നിനക്കു നല്ലത്' എന്നും മറ്റും പറയുവാൻ തുടങ്ങി. അങ്ങനെ അമ്മയേയും, അച്ഛനേയും, വൃദ്ധരേയും, ഗുരുക്കന്മാരേയും, പാന്ഥന്മാരേയും, ആചാര്യന്മാരേയും, ഗുരുത്വമോർത്ത് ആദരിക്കുകയില്ലെന്നു വന്നു. അവരുടെ ആശ്രയമൊന്നും ഞങ്ങൾക്കു വേണ്ടെന്നു സന്താനങ്ങൾ പറഞ്ഞുതുടങ്ങി. മക്കളെ മാതാപിതാക്കന്മാർ നോക്കാതെയായി. കുട്ടികൾ ജനിച്ച ഉടനെ ഉപേക്ഷിക്കുവാൻ തുടങ്ങി.

ആർക്കും ഭിക്ഷകൊടുക്കാതേയും, ബലികൾ ദൈവങ്ങൾക്കു നല്കാതേയും, തങ്ങളുടെ ഇഷ്ടം വലുതായി കണക്കാക്കി തിന്നുവാൻ തുടങ്ങി. അവരുടെ വെപ്പുകാരായ അടുക്കളപ്പണിക്കാർ വൃത്തിയായി ശുദ്ധമായ ആഹാരം ഉണ്ടാക്കാതായി. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ഭക്ഷണപദാർത്ഥങ്ങൾ മൂടിവെക്കുവാൻ നോക്കാതായി. ധാന്യങ്ങളൊക്കെ അവിടവിടെ ചിന്നിക്കിടക്കുകയും, എലിയും, കാക്കയും മറ്റും തിന്നുവാൻ തുടങ്ങുകയുമായി. പാൽ അടയ്ക്കാതെ വെക്കുകയും, എച്ചിൽക്കൈയാൽ നെയ്യ് തൊടുകയും ചെയ്തുതുടങ്ങി. തൂമ്പ (കൂന്താലി), അരിവാൾ, കുട്ട, പാത്രങ്ങൾ ഇവയൊക്കെ അങ്ങുമിങ്ങും ചിന്നിയിടുകയായി. (അടക്കവും ചിട്ടയുമില്ലാതെ വല്ലയിടത്ത് ഇടുകയായി) മതിലും പുരയും കേടുവന്നാൽ നന്നാക്കാതെയായി. പശുക്കളെ ഒരിടത്ത് കെട്ടിയിട്ടാൽ പിന്നെ അവയ്ക്കു പുല്ലും വെള്ളവും കൊടുക്കുന്നതിൽ ശ്രദ്ധിക്കാതെയായി. കിടാങ്ങൾ നോക്കിനില്ക്കുമ്പോൾ ഒറ്റയ്ക്കിരുന്നു മധുരദ്രവ്യങ്ങളും മറ്റ് ഭക്ഷ്യങ്ങളും തിന്നുവാൻ തുടങ്ങി. ഭൃത്യന്മാർക്ക് നല്ലതൊന്നും കൊടുക്കാതെയായി. ഇങ്ങനെ ദാനവന്മാർ തങ്ങളുടെ

രസത്തിന്നുമാത്രമായി പായസം, ലഡ്ഡു, ജിലേബി, മാംസകട്ട്ലറ്റ്, മുറുക്ക്, നെയ്യപ്പം ഇവയൊക്കെ തയ്യാറാക്കിച്ച് ആർക്കും കൊടുക്കാതെ ഭക്ഷിക്കുവാൻ തുടങ്ങി. വെറുതെ രസത്തിന്നായി മാംസം ഭക്ഷിക്കുവാൻ തുടങ്ങി.

സൂര്യനുദിച്ച് രശ്മി ദേഹത്തിലേറ്റാലും കിടക്കയിൽ കിടന്നുറങ്ങുകയായി. പ്രഭാതത്തെ രാവാക്കി എല്ലാവരും ഉറങ്ങുകയായി. വീടുതോറും കലഹംതുടങ്ങി. അനാര്യന്മാർ, ആര്യന്മാർ വസിക്കുന്നിടത്തുചെന്ന് ശുശ്രൂഷിക്കാതെയായി. ആശ്രമസ്ഥന്മാരെ വിധർമ്മികൾ ദ്വേഷിക്കുവാൻ തുടങ്ങി. സങ്കരങ്ങൾ നടപ്പായി. മിശ്രവിവാഹങ്ങൾ തുടങ്ങി. ശുചിയും നെറിവും വിട്ടു. വേദജ്ഞന്മാരായ ബ്രാഹ്മണരും, വേദംപഠിക്കാത്ത ബ്രാഹ്മണരും തമ്മിൽ വ്യത്യാസമില്ലാതെയായി. ഹാരങ്ങൾ, ആഭരണങ്ങൾ, വേഷം, നടപ്പ്, നില, നോട്ടം ഇങ്ങനെ ദാസിമാർ ദുർജ്ജനങ്ങളുടെ നടപടി സ്വീകരിക്കുകയായി. സ്ത്രീകൾ പുരുഷവേഷത്തിൽ നടന്ന് പുരുഷന്മാരുമായി രതിക്രീഡാവിഹാരങ്ങൾ തുടങ്ങി. പുരുഷന്മാർ സ്ത്രീവേഷം കെട്ടി അകത്തുകടന്നുകൂടി സ്ത്രീകളുമായി രതിക്രീഡയിലേർപ്പെട്ട് രസിക്കുവാൻ തുടങ്ങി.പ്രഭുത്വമുളളവർ അറിഞ്ഞുകൊടുത്ത ധനവും കണക്കുപറഞ്ഞ് മടക്കിവാങ്ങുവാൻ തുടങ്ങി. ദൈവത്തെവിളിച്ച് കരയുമ്പോൾ 'എവിടെ ദൈവം? അവനെയൊന്നു കണ്ടുകിട്ടാൻ' എന്നു പറയുവാൻ തുടങ്ങി. അർത്ഥമുള്ള മിത്രത്തോട് അർത്ഥം ചോദിച്ചാലും ഒരു രോമത്തോളംപോലും കൊടുക്കാതായി. പരദ്രവ്യം കൈക്കലാക്കുന്നതിൽ തൽപരന്മാരായ കച്ചവടക്കാർ, ശൂദ്രർ ഇവരൊക്കെ ആഢ്യന്മാരുടെ വേഷത്തിൽ കാണുവാൻ തുടങ്ങി. വ്രതമൊന്നുമെടുക്കാതെ വേദംചൊല്ലുവാൻ തുടങ്ങി. ചിലർ വെറുതെ വല്ലവരേയും ബോധിപ്പിക്കുവാൻ വ്രതമെടുത്ത് ആരുംകാണാതെ മദ്യപിച്ചുനടക്കുന്നവരായി. ഗുരുവിനെ ശിഷ്യന്മാർ ശുശ്രൂഷിക്കാതേയും അനുസരിക്കാതെയുമായി. ഗുരുനാഥന്മാർ ശിഷ്യന്മാരുടെ തോളിൽ കൈവെച്ച് തോഴന്മാരായി നടക്കുകയായി. ഉത്സാഹം തീർന്നമാതിരി വൃദ്ധരായ അച്ഛനമ്മമാർ തളർന്ന്, അസ്വതന്ത്രരായി മക്കളോട് ചോറിന്ന് ഇരക്കുകയായി. വേദജ്ഞരായ പ്രാജ്ഞന്മാർ, അബ്ധിഗംഭീരന്മാരായ മഹാവിദ്വാന്മാർ കൃഷിപ്പണിക്കു പോകുവാൻതുടങ്ങി. മൂർഖന്മാരായ ആളുകൾ ചാത്തമുണ്ണുവാൻതുടങ്ങി. പുലർച്ചതോറും സുപ്രശ്നം, കല്പനം, പ്രേഷണക്രിയ എന്നിവയ്ക്ക് ശിഷ്യരെ വിടാതെ ഗുരുക്കന്മാർ തന്നെ പറയുവാൻ തുടങ്ങി. അമ്മായിയമ്മയുടേയും അമ്മാനപ്പന്റെയും മുമ്പിൽവെച്ച് മരുമകൾ ഭൃത്യരെ ശാസിക്കുവാനും ശകാരിക്കുവാനും തുടങ്ങി. അതുപോലെ അവരുടെ മുമ്പിൽവെച്ച് ഭർത്താവിനെ ശാസിക്കുവാനും അധിക്ഷേപിക്കുവാനും മരുമകൾക്ക് മടിവിട്ടു. മകന്റെ വിത്തം യത്നത്തോടെ അച്ഛൻ സംരക്ഷിക്കുവാൻ തുടങ്ങി. വാശിയോടെ ഭാഗംചെയ്തു കിട്ടുവാനും, ദുഃഖിച്ചു പാർക്കുവാനും (ഒരു വീട്ടിൽ മൂന്നുനാലടുക്കളയും വെപ്പുമായി) തുടങ്ങി. തീപിടിച്ചോ, കള്ളന്മാർ കട്ടോ, രാജാവ് പിടിച്ചടക്കിയോ, ധനം നഷ്ടപ്പെടുന്നതു കാണുമ്പോൾ സ്നേഹഭാവത്തിൽ നില്ക്കുന്നവർപോലും പരിഹസിക്കുകയായി. ഇങ്ങനെ കൃതഘ്നന്മാരും, നാസ്തികന്മാരും, ഖലന്മാരും, ഗുരുവിന്റെ ഭാര്യയെ രഹസ്യമായി പ്രാപിക്കുന്നവരും, അഭക്ഷ്യഭക്ഷണരതന്മാരും, മര്യാദകെട്ടവരും, പ്രകാശം നശിച്ചവരുമായി ആചാര്യമര്യാദകൾ വിട്ട കൂട്ടരായ ദാനവന്മാരിൽ ഹേ ദേവേന്ദ്രാ, ഞാൻ പാർക്കുകയില്ലെന്ന് തീരുമാനിച്ചു കഴിഞ്ഞു. അതുകൊണ്ട് ഹേ ശചീപതേ, ഭവാൻ എന്നെ സസന്തോഷം സ്വീകരിച്ചാലും! അല്ലയോ ഇന്ദ്രാ! നീ എന്നെ പൂജിക്കുന്നതായാൽ ഞാൻ നിന്നെ വാനവന്മാരുടെ അഗ്രത്തിൽ ഇരുത്തും. ഞാനും എന്റെ സഖികളായ എട്ടുപേരും ഒന്നിച്ച് ദൈത്യരെവിട്ട് അങ്ങയുടെ അടുത്തേക്കു പോന്നു. നോക്കൂ! ഏഴു ദേവികളും എട്ടാമത്തേവളായ 'ജയ' വും കൂടിയാണ് വന്നിരിക്കുന്നത്. ആശ, ശ്രദ്ധ, ക്ഷാന്തി, ധൃതി, വിജിതി, സന്നതി, ക്ഷമ ഇവരാണീ നില്ക്കുന്നത്. ഇവരുടെ മുമ്പിലായി എട്ടാമതായി വൃത്തിയും നില്ക്കുന്നുണ്ട്. പാകശാസനാ! ഇവരും ഞാനും ഒന്നിച്ചാണ് നിങ്ങളുടെ ദിക്കിലേക്കു ദൈത്യന്മാരെ വിട്ടുപോന്നത്. 'ധർമ്മനിഷ്ഠാസക്തന്മാരായ വാനോരോടുകൂടി അധിവസിക്കാം,' എന്നു പറയുന്ന ദേവിയെ പ്രീതിയോടെ ദേവർഷിയായ നാരദനും, വൃത്രഹന്താവായ ശക്രനും അഭിനന്ദിച്ചു.

ഉടനെ അഗ്നിസഖാവായ വായു ദേവഗൃഹത്തിൽ വീശി. ഇഷ്ടമായ ഗന്ധത്തെപ്പരത്തി. വായു ദേഹത്തിൽ രോമാഞ്ചം കൊള്ളിക്കുമാറ് അവരെ തലോടി. സർവ്വേന്ദ്രിയങ്ങളെയും സുഖത്തിലാഴ്ത്തി ശുദ്ധരായ വാനവർ ശുദ്ധമായ പ്രദേശത്തിൽ നിന്നു. ലക്ഷ്മിയോടുകൂടി എഴുന്നള്ളുന്ന ദേവേന്ദ്രനെ എല്ലാ ദേവന്മാരും എതിരേല്ക്കുവാൻ നിന്നു.

ഉടനെ സഹസ്രാക്ഷനായ ഇന്ദ്രൻ ആയിരം കണ്ണുംതുറന്ന് ദേവന്മാരെ നോക്കി. സ്വർഗ്ഗത്തിൽ ശ്രീദേവിയോടും ദേവർഷിയോടുംകൂടി ഇന്ദ്രൻ അണഞ്ഞു. സുരന്മാരാൽ പൂജിതനായ ഇന്ദ്രൻ ലക്ഷ്മിയോടുകൂടി ഹര്യശ്വരഥത്തിൽക്കയറി സുരന്മാരുടെ സഭയിലേക്കു പ്രവേശിച്ചു. ദേവന്മാർ അവരെ ആദരപൂർവ്വം സ്വാഗതംചെയ്തു. വജ്രധരനായ ഇന്ദ്രനും ശ്രീദേവിക്കുമുള്ള മനോരഥമെന്തെന്ന് നാരദൻ അറിഞ്ഞു. ശിവയുടെ ആഗമനത്തെ ധൃഷ്ടപൗരുഷനായ അദ്ദേഹം ആശംസിച്ചു.

അപ്പോൾ ആകാശത്തുനിന്ന് അമൃതു വർഷിച്ചു. പിതാമഹന്റെ ആലയത്തിൽ (ബ്രഹ്മലോകത്ത്) അടിക്കാതെതന്നെ പെരുമ്പറമുഴങ്ങി. ദിക്കുകളൊക്കെ തെളിയുകയും പ്രകാശിക്കുകയുംചെയ്തു. ഋതുക്കൾ അനുസരിച്ച് ഇന്ദ്രൻ മഴ പൊഴിച്ചു. ആരുംതന്നെ സ്വന്തമായ മാർഗ്ഗത്തിൽനിന്നു വ്യതിചലിച്ചില്ല. അനേകം രത്നങ്ങളുടെ ആകാരമായ ഭൂമി മഹാഘോഷത്താൽ മുഴങ്ങി. ഇന്ദ്രന്റെ ദിഗ്ജയത്തിൽ സന്തോഷിച്ചു. ക്രിയയ്ക്കു തുല്യം മനസ്സുവെച്ച് ശുഭമായ പുണ്യപഥത്തിൽ നില്ക്കുന്ന മർത്ത്യരും വിളങ്ങി; മനുഷ്യരും, ദേവന്മാരും, യക്ഷികളും കിന്നരന്മാരും സന്തോഷിക്കുകയും സമൃദ്ധിയിൽ മുഴുകുകയുംചെയ്തു. അകാലത്തിൽ കാറ്റേറ്റ മരങ്ങളിൽനിന്ന് പൂക്കൾ കൊഴിഞ്ഞില്ല, ഫലങ്ങൾ കൊഴിഞ്ഞില്ല. രസമായി ഇഷ്ടംപോലെ പശുക്കൾ പാൽ ചുരത്തിത്തരുന്നു. ഒരാളും കടുത്ത വാക്കുകൾ പറയാതായി. സമൃദ്ധിയെ കാമിക്കുന്നവർ, ഇന്ദ്രന്നും ദേവന്മാർക്കും ഐശ്വര്യദേവത അനുഗ്രഹിച്ചത്, അതുപോലെ ദ്വിജേന്ദ്രന്മാരുടെ മുമ്പിൽ പാരായണംചെയ്താൽ, ശ്രേയസ്സുകൾ ആഗ്രഹിക്കുന്ന വിധം വന്നുചേരും. അല്ലയോ കുരുശ്രേഷ്ഠാ, ഭവാൻ ദൈത്യന്മാരുടെ വൃദ്ധിക്ഷയത്തിന്റെ കഥ കേട്ടുവല്ലോ. ഈ കഥ രാജാക്കന്മാർക്ക് വലിയ ഒരു പാഠമാണ്. അതു ഞാൻ മുറയ്ക്കു പറഞ്ഞു; അതിനെമനസ്സിലാക്കി പരീക്ഷിച്ച് തത്ത്വത്തെ ഗ്രഹിക്കുക.

[229-ജൈഗീഷവ്യാസിതസംവാദം - 3-ാം വാല്യം കാണുക.]



# വ്യാസമഹാഭാരതം

## വിദ്വാൻ കെ. പ്രകാശം

1,25,000 ശ്ലോകങ്ങളുള്ള വേദവ്യാസന്റെ 'ശ്രീമഹാഭാരത'ത്തിന് ഇദം പ്രഥമമായി മലയാളത്തിലുണ്ടായ സമ്പൂർണ്ണ ഗദ്യവിവർത്തനമാണ് വിദ്വാൻ കെ. പ്രകാശത്തിന്റെ 'വ്യാസമഹാഭാരതം'.

18 പർവ്വങ്ങൾക്കു പുറമെ ഹരിവംശപർവ്വം, വിഷ്ണുപർവ്വം, ഭവിഷ്യത് പർവ്വം എന്നിവ അനുബന്ധമായും ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു.

ആറു തലമുറയിൽപ്പെട്ട കുരുക്ഷേത്രവംശജരായ ക്ഷത്രിയരുടെ കഥകളിലൂടെ ധർമ്മാധർമ്മനീതികളും, ഭാരതീയ സാംസ്കാരിക പൈതൃകവും, ഇന്ത്യയുടെ ശാശ്വതങ്ങളായ സനാതനമൂല്യങ്ങളും നിർദ്ധാരണം ചെയ്യുന്നുണ്ട്. മാറിമാറിവരുന്ന കാലഘട്ടങ്ങൾ ഓരോന്നിന്റേയും പ്രതിച്ഛായകൾ ഒരു കണ്ണാടിയിലെന്നപോലെ പ്രതിഫലിക്കുന്ന 'മഹാഭാരതം' കാലത്തിന്റെ സമസ്തവെല്ലുവിളികളെയും അതിജീവിക്കുന്ന കലാശില്പമാണ്. 3 വാല്യങ്ങളായി വിദ്യാർത്ഥിമിത്രം പ്രസിദ്ധീകരിക്കുന്ന മഹത്തായ ഈ സാംസ്കാരിക പരമ്പരയിലെ ദ്വിതീയ വാല്യമാണിത്.

3 വാല്യം വരുന്ന ഒരു സെറ്റിന് വില - 2100.00.

2-ാം വാല്യം - വില 750.00

വിദ്യാർത്ഥിമിത്രം, കോട്ടയം.

